സൂറത്തുകൾ മാത്രമെ പാരായണം ചെയ്യാവൂ എന്ന് ഒരു നിർദ്ദേശവും നബി ﷺയിൽ നിന്ന് ഉണ്ടായിരുന്നില്ല. അതുകൊണ്ടാണ് ഉഥ്മാൻ (റ)ന്റെ വിളംബരത്തിനു ശേഷവും കുറേകാലം ഇബ്നുമസ്ഊദ് (റ) താൻ എഴുതി സൂക്ഷിച്ചിരുന്ന ക്രമം കൈവിടാതെ പാരായണം ചെയ്തിരുന്നത്. ഉഥ്മാൻ (റ)ന്റെ നിർദ്ദേശം എല്ലാ സ്വഹാബികളും സ്വീകരിച്ചിരുന്നുവെന്ന് മാത്രമല്ല, ആ കൃത്യം അദ്ദേഹം ചെയ്തിട്ടില്ലായിരുന്നുവെങ്കിൽ നിശ്ചയമായും താനത് ചെയ്യുമായിരുന്നുവെന്ന് അലി (റ) പ്രസ്താവിക്കുക പോലുമുണ്ടായി. ഇബ്നുമസ്ഊദ് (റ) തന്നെയും, പിന്നീട് ആ അഭിപ്രായം ശരിവെച്ചു.

നബി ﷺയുടെ അടുക്കൽ റമദ്വാൻ മാസത്തിൽ ജിബ്രീൽ (അ) വന്ന് ക്വുർആൻ പാഠം നോക്കാറുണ്ടായിരുന്നു. തിരുമേനിയുടെ വിയോഗമുണ്ടായ കൊല്ലത്തിൽ മലക്ക് വന്ന് രണ്ട് പ്രാവശ്യം അങ്ങിനെ ഒത്തുനോക്കിയിരുന്നു. ഈ അവസരങ്ങളിൽ, സൂറത്തുകൾക്കിടയിൽ ഏതെങ്കിലും ഒരു ക്രമം സ്വീകരിക്കപ്പെട്ടിരിക്കുമെന്നത് തീർച്ചയാണ്. അതുകൊണ്ട് സൂറത്തുകളുടെ ക്രമീകരണവും-ആയത്തുകളുടെ ക്രമീ കരണം പോലെത്തന്നെ-നബി ﷺ സ്വഹാബികൾക്ക് കാട്ടികൊടുത്തിരിക്കുമെന്നും, ആ ക്രമീകരണം തന്നെയാണ് സൈദ് (റ) സ്വീകരിച്ചിരിക്കുന്നതെന്നുമാണ് മറ്റു ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുള്ളത്. ഏതായാലും പാരായണ വേളയിലും, പഠിക്കുമ്പോഴും മുസ്ഹഫുകളിൽ കാണുന്ന ഈ ക്രമമനുസരിച്ച് തന്നെ സൂറത്തുകൾ വഴിക്കുവഴിയായി ഓതുന്നതാണ് ഏറ്റവും നല്ലത് എന്നതിൽ സംശയമില്ല. പക്ഷേ, ഇത് ഒഴിച്ചുകൂടാത്ത ഒരു നിർബന്ധ കടമയല്ല. അതേ സമയത്ത് ഓരോ സൂറത്തിലേയും ആയത്തുകൾ മുസ്ഹഫിൽ നാം കാണുന്ന വഴിക്കുവഴി ക്രമത്തിൽ തന്നെ സ്വീകരിക്കൽ നിർബന്ധവുമാകുന്നു. ഭൂരിപക്ഷം പണ്ഡിതന്മാരുടെ അഭിപ്രായവും, സൂക്ഷ്മജ്ഞാനികളായ പല മഹാന്മാരും ബലപ്പെടുത്തിയിട്ടുള്ളതും ഇപ്പറഞ്ഞ പ്രകാരമാകുന്നു. നബി ﷺ നമസ്കാരങ്ങളിൽ സ്വീകരിച്ചുവന്നിരുന്ന പതിവുകൾ പരിശോധിക്കുമ്പോഴും ഈ അഭിപ്രായമാണ് ശരിയെന്ന് കാണാവുന്നതാണ്. മുസ്ലിംകൾക്കിടയിൽ പൊതുവിൽ അംഗീകരിക്കപ്പെട്ടിട്ടുള്ളതും ഇതുതന്നെ. മാത്രമല്ല, ആ ക്രമം മാറ്റി മറ്റൊരു ക്രമം സ്വീകരിക്കുന്നത് പല അനർത്ഥങ്ങൾക്കും കാരണ മായിത്തീരുന്നതുമാകുന്നു.

സൂറത്തുകളുടെ വലിപ്പവും, ഏറെക്കുറെ വിഷയങ്ങളും പരിഗണിച്ചാണ് അവക്രമീകരിക്കപ്പെട്ടിരിക്കുന്നത്. വലിപ്പം അനുസരിച്ച് സൂറത്തുകൾ നാലു വിഭാഗങ്ങളായി ഗണിക്കപ്പെടാറുണ്ട്. 1). ആദ്യത്തെ ഏഴു വലിയ സൂറത്തുകൾ ( السبع الطوال ) 2). നൂറും അതിലധികവും ആയത്തുകൾ ഉൾക്കൊള്ളുന്നവ ( المئون ) 3). നൂറിന് അല്പം താഴെ ആയത്തുള്ളവ ( المثاني ) 4). ചെറിയ ആയത്തുകൾ ഉൾകൊള്ളുന്നവ ( المفصل ). ഇവയിൽ ആദ്യത്തെ വിഭാഗം തൗറാത്തിന്റെ സ്ഥാനത്തും, രണ്ടാം വിഭാഗം ഇൻജീലിന്റെ സ്ഥാനത്തും, മൂന്നാമത്തെത് സബൂറിന്റെ സ്ഥാനത്തും നിലകൊള്ളുന്നുവെന്നും, നാലാമത്തെ വിഭാഗം നബി ﷺക്കു ലഭിച്ച പ്രത്യേക തരം വിഭാഗമാണെന്നും കാണിക്കുന്ന ചില രിവായത്തുകൾ (നിവേദനങ്ങൾ) മഹാനായ ഇബ്നുജരീർ (റ) അദ്ദേഹത്തിന്റെ സുപ്രസിദ്ധ തഫ്സീർ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

114 സൂറത്തുകളിൽ, ഒന്നൊഴിച്ച് ബാക്കിയെല്ലാം 'ബിസ്മി' കൊണ്ട് വേർതിരിക്ക പ്പെട്ടു കാണാം. ഒമ്പതാമത്തെ സൂറഃയായ തൗബഃയുടെ തുടക്കത്തിൽ മാത്രമാണ്

ബിസ്മിയില്ലാത്തത്. അതിന് പല കാരണങ്ങൾ പണ്ഡിതന്മാർ പറഞ്ഞിട്ടുണ്ട്. യഥാസ്ഥാനത്ത് അത് വിശദീകരിക്കുന്നതാണ്. ഏതായാലും അബൂബക്ർ (റ)ന്റെ കാലത്തുണ്ടായ ക്രമീകരണവും, ഉഥ്മാൻ(റ)ന്റെ കോപ്പി വിതരണവും മുഖേന വിശുദ്ധ ക്വുർആനിൽ ഭിന്നിപ്പുണ്ടായേക്കുവാനുള്ള മാർഗങ്ങൾ അടക്കപ്പെട്ടു. إِنَّا نَحْنُ نَزَّلْنَا ٱلذِّكْرَ وَإِنَّا لَهُۥ لَحَـٰفِظُونَ - الحجر:٩ (പ്രമാണത്തെ-ക്വുർആനെ-നാമാണ് അവതരിപ്പിച്ചത്. നാം തന്നെ അതിനെ കാത്തു സൂക്ഷിക്കുന്നവരുമാണ്) എന്ന അല്ലാഹുവിന്റെ വാഗ്ദാനം ഇതുമൂലം പൂർത്തിയാകുകയും ചെയ്തു. الحمد لله

ക്വുർആനിലെ ഏറ്റവും വലിയ അധ്യായമായ അൽബക്വറഃയിൽ 286 ആയത്തുകൾ അടങ്ങുന്നു. അതേ സമയത്ത് ചെറിയ ചില സൂറത്തുകളിൽ മൂന്നു ആയത്തുകൾ മാത്രമാണ് കാണുക. ആയത്തുകളുടെ വലിപ്പത്തിലും ഇതേ സ്വഭാവം കാണാവുന്നതാണ്. ചില ആയത്തുകൾ ഏറെക്കുറെ ഒരു പേജോളം വലിപ്പം ഉണ്ടെങ്കിൽ, വേറെ ചില ആയത്തുകൾ ഒന്നോ, രണ്ടോ പദങ്ങൾ മാത്രം അടങ്ങുന്നതായിരിക്കും. ആയത്തുകൾ തമ്മിൽ വിഷയപരമായ ബന്ധങ്ങൾ മാത്രമല്ല-പലപ്പോഴും-ഘടനാപരവും, വ്യാകരണപരവുമായ ബന്ധങ്ങളും ഉണ്ടായിരിക്കും. അഥവാ ചില അവസരങ്ങളിൽ ഒന്നിലധികം ആയത്തുകൾ കൂടിച്ചേർന്നായിരിക്കും ഒരു വാക്യം പൂർത്തിയാവുന്നത്.

അതേസമയത്ത് ചില ആയത്തുകൾ, ഒന്നിലധികം പൂർണ വാക്യങ്ങൾ അടങ്ങുന്നതുമായിരിക്കും. ഇങ്ങിനെയുള്ള പല കാരണങ്ങൾകൊണ്ടാണ് ചില ആയത്തുകളുടെ അവസാനത്തിൽ പൂർത്തിയായ നിറുത്തി വായന (الوقف التام) ചെയ്യാതിരിക്കണമെന്നും, ചില ആയത്തുകൾ അവസാനിക്കുംമുമ്പായി അതിന്റെ വാചകങ്ങൾക്കിടയിൽ ഒന്നിലധികം സ്ഥലത്ത് നിറുത്തി വായിക്കേണ്ടതുണ്ടെന്നും വരുന്നത്. (നിറുത്തി വായനയെ - الوقف - സംബന്ധിച്ച് ചില വിവരങ്ങൾ താഴെ വരുന്നുണ്ട്). ചുരുക്കിപ്പറഞ്ഞാൽ, വിഷയത്തിന്റെയൊ, വാചകഘടനയുടെയോ സ്വഭാവവും വലിപ്പവും മാത്രം ഗൗനിച്ചുകൊണ്ടല്ല ആയത്തുകളുടെ ആദ്യാവസാനങ്ങൾ കണക്കാക്കപ്പെട്ടിട്ടുള്ളത്. വായനാപരവും, സാഹിത്യപരവും, ആലങ്കാരികവുമായ പല കാര്യങ്ങൾ കൂടി പരിഗണിക്കപ്പെട്ടിട്ടുണ്ട്. കൂടുതൽ വിവരിക്കുവാൻ ഇവിടെ സൗകര്യം പോരാ. വിശുദ്ധ ക്വുർആനും ഇതര ഗ്രന്ഥങ്ങളും തമ്മിലുള്ള അനേകതരം വ്യത്യാസങ്ങളിൽ ഇങ്ങിനെയുള്ള ചില സവിശേഷതകളും ഉൾപ്പെടുന്നുവെന്നു ചൂണ്ടിക്കാട്ടുക മാത്രമാണ്.

## പഠനവും പാരായണവും

ക്വുർആൻ പഠിക്കുക, പഠിപ്പിക്കുക, ഗ്രഹിക്കുക, കേൾക്കുക, മനഃപാഠമാക്കുക, പാരായണം ചെയ്യുക എന്നിവയെല്ലാം വലിയ പുണ്യകർമങ്ങളാകുന്നു. ഇതിൽ മുസ്ലിംകൾക്കാർക്കും സംശയം ഉണ്ടായിരിക്കുകയില്ല. അനുഷ്ഠാനത്തിൽ മിക്കവരും വീഴ്ച വരുത്തുന്നുണ്ടെങ്കിലും ശരി. ക്വുർആൻ വചനങ്ങളും, നബി വചനങ്ങളും ഇതിന്റെ പ്രാധാന്യത്തെ വളരെ ഊന്നിപ്പറഞ്ഞിട്ടുള്ളതാണ്. ചിലത് ചൂണ്ടിക്കാട്ടുക മാത്രമേ നമുക്ക് ഇവിടെ ചെയ്യേണ്ടതുള്ളൂ.

അല്ലാഹു പറയുന്നു: 'നിശ്ചയമായും അല്ലാഹുവിന്റെ കിതാബ് (വേദഗ്രന്ഥം)

പാരായണം ചെയ്യുകയും, നമസ്കാരം നിലനിർത്തുകയും, നാം നൽകിയിട്ടുള്ളതിൽ നിന്ന് രഹസ്യമായും പരസ്യമായും ചിലവഴിക്കുകയും ചെയ്യുന്ന ആളുകൾ, തീരെ നഷ്ടപ്പെട്ടുപോകാത്ത ഒരു വ്യാപാരത്തെ ആഗ്രഹിക്കുകയാണ് ചെയ്യുന്നത്...' (സു: ഫാത്വിർ:29) നമസ്കാരം, ദാനധർമം എന്നിവപോലെ സൽക്കർമങ്ങളുടെ മുൻപന്തിയിൽ നിൽക്കുന്ന ഒരു പ്രധാന കർമമാണ് ക്വുർആൻ പാരായണവും എന്നാണല്ലോ ഈ വചനം കാണിക്കുന്നത്. വീണ്ടും പറയുന്നു: 'അല്ലാഹു ഏറ്റവും നല്ല വൃത്താന്തം അവതരിപ്പിച്ചിരിക്കുന്നു. അതായത്: പരസ്പര സാദൃശ്യമുള്ള ആവർത്തിത വചനങ്ങളായ ഒരു ഗ്രന്ഥം! തങ്ങളുടെ രക്ഷിതാവിനെ ഭയപ്പെടുന്നവരുടെ തൊലികൾ അതു നിമിത്തം വിറകൊള്ളുന്നതാണ്. പിന്നീട് അവരുടെ തൊലികളും, ഹൃദയങ്ങളും അല്ലാഹുവിന്റെ സ്മരണയിലേക്ക് മയമായി വരുകയും ചെയ്യുന്നു.' (സൂ: സുമർ:23). 'നിശ്ചയമായും സത്യവിശ്വാസികൾ എന്നാൽ, അല്ലാഹുവിനെക്കുറിച്ചു പ്രസ്താവിക്കപ്പെടുമ്പോൾ ഹൃദയങ്ങൾ പേടിച്ചു നടുങ്ങുകയും, അവന്റെ ആയത്തുകൾ ഓതിക്കേൾപ്പിക്കപ്പെടുമ്പോൾ അവ തങ്ങൾക്ക് സത്യവിശ്വാസം വർദ്ധിപ്പിക്കുകയും ചെയ്യുന്നവർ മാത്രമാകുന്നു. അവർ തങ്ങളുടെ രക്ഷിതാവിൽ ഭരമേൽപ്പിക്കുകയും ചെയ്യുന്നതാകുന്നു' (അൻഫാൽ: 2). പ്രഭാതവേളയിൽ ക്വുർആൻ പാരായണം ചെയ്തു നമസ്കരിക്കണം. പ്രഭാതവേളയിലെ ക്വുർആൻ പാരായണം പ്രത്യേകം പ്രധാന്യം അർഹിക്കുന്നതാണ്. രാത്രി ക്വുർആൻ ഓതി 'തഹജ്ജുദ്' (ഉറക്കിൽ നിന്ന് എഴുന്നേറ്റു ചെയ്യുന്ന സുന്നത്ത് നമസ്കാരം) നടത്തണം എന്നൊക്കെ സൂറത്തു ബനൂഇസ്റാഈൽ 78-79ൽ അല്ലാഹു പറയുന്നത് കാണാം.

ഇങ്ങിനെ-നമസ്ക്കാരത്തിലായാലും അല്ലാതെയും-ക്വുർആൻ പാരായണം ചെയ്വാൻ പ്രോത്സാഹിപ്പിച്ചുകൊണ്ടുള്ള ക്വുർആൻ വചനങ്ങൾ പലതുണ്ട്. നമസ്കാരത്തിൽ ക്വുർആൻ ധാരാളം ഓതണമെങ്കിൽ, അത് മനഃപാഠമുണ്ടായിരിക്കണമെന്ന് പറയേണ്ടതില്ലല്ലോ. പാരായണം ചെയ്യുന്നത് ക്വുർആന്റെ അർത്ഥവും സാരവും ഗ്രഹിച്ചുകൊണ്ടും ചിന്തിച്ചുകൊണ്ടും ആയിരിക്കണം. താൻ വായകൊണ്ട് പറയുന്നതെന്താണെന്നു അറിയാതെയും, ഓർമിക്കാതെയും ഉരുവിടുന്നതുകൊണ്ട് വിശേഷിച്ചു ഫലമൊന്നും ഉണ്ടാകുവാനില്ല. സാമാന്യമായെങ്കിലും ക്വുർആന്റെ അർത്ഥം ഓരോ മുസ്ലിമും അറിഞ്ഞിരിക്കേണ്ടതാവശ്യമാണ്. അർത്ഥം അറിയുകയില്ലെങ്കിൽ പോലും, ദൈവവാക്യമാണെന്ന ബഹുമാനത്തോടെ അതു പാരായണം ചെയ്യുന്നതും ഒരു നല്ല കാര്യം തന്നെ. പക്ഷേ, അർത്ഥം ഒട്ടും ഗ്രഹിക്കാതെയും, വായിക്കുന്ന വാക്യങ്ങളിൽ തീരെ മനസ്സിരുത്താതെയും പാരായണം ചെയ്യുന്നത്മൂലം ക്വുർആന്റെ അവതരണ ലക്ഷ്യം നിറവേറുന്നില്ല എന്നു വ്യക്തമാണല്ലോ. സൂറത്തു സ്വാദിലെ 29-ാം വചനംകൊണ്ടു തന്നെ ഈ വസ്തുത ശരിക്കും മനസ്സിലാക്കാം. 'ജനങ്ങൾ (ക്വുർആന്റെ) ആയത്തുകൾ ഉറ്റാലോചിക്കുവാനും, ബുദ്ധിമാന്മാർ ഓർമവെക്കുവാനും വേണ്ടി'യാണ് അല്ലാഹു ആ അനുഗൃഹീത വേദഗ്രന്ഥം അവതരിപ്പിച്ചിരിക്കുന്നത് എന്ന് അല്ലാഹു അതിൽ വ്യക്തമായി പറഞ്ഞിരിക്കുന്നു. 'ക്വുർആനെ ചിന്തിച്ചു പഠിക്കുവാൻ നാം സൗകര്യപ്പെടുത്തിയിട്ടുണ്ട്. ആരെങ്കിലും ഉറ്റാലോചിച്ചു നോക്കുവാൻ തയ്യാറുണ്ടോ?' എന്ന് സൂറത്തുൽ ക്വമറിൽ അല്ലാഹു പലവട്ടം ആവർത്തിച്ചാവർത്തിച്ചു ചോദിച്ചിട്ടുള്ളതും ഇവിടെ സ്മരണീയമാകുന്നു.

ക്വുർആനിൽ ശ്രദ്ധ പതിക്കാതിരിക്കുകയും, അതേ സമയം പലതരം കഥകൾ, നോവലുകൾ മുതലായവയിൽ വ്യാപൃതരാവുകയും ചെയ്യുന്ന ആളുകളെപ്പറ്റി അല്ലാഹു

പറയുന്നത് കാണുക: 'മനുഷ്യരിലുണ്ട് ചിലർ: യാതൊരു അറിവുമില്ലാതെ, അല്ലാഹുവിന്റെ മാർഗത്തിൽ നിന്നു (ജനങ്ങളെ) വഴിപിഴപ്പിക്കുവാനും, അതിനെ പരിഹാസ്യമാക്കിത്തീർക്കുവാനും വേണ്ടി വിനോദ വാർത്തകളെ അവർ വാങ്ങുന്നു. അക്കൂട്ടർക്ക് നിന്ദ്യമായ ശിക്ഷയുണ്ട്. അങ്ങിനെയുള്ളവന്ന് നമ്മുടെ ആയത്തുകൾ ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ, അവൻ അഹംഭാവം പ്രകടിപ്പിച്ചുകൊണ്ട്-അതു കേട്ടിട്ടില്ലാത്ത ഭാവത്തിൽ -അവന്റെ രണ്ടു കാതിലും ഒരു ഭാരമുള്ളതുപോലെ- തിരിഞ്ഞു കളയും. (നബിയേ), അവന് വേദനയേറിയ ശിക്ഷയെപ്പറ്റി സന്തോഷവാർത്ത അറിയിക്കുക!'(ലുക്മാൻ: 6,7). മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു: 'നീ ക്വുർആൻ വായിച്ചാൽ, നിനക്കും പരലോകത്തിൽ വിശ്വസിക്കാത്തവർക്കുമിടയിൽ, ശക്തിമത്തായ ഒരു മറയെ നാം ഏർപ്പെടുത്തുന്നതാണ്. അതു ഗ്രഹിക്കുന്നതിന്ന് (തടസ്സമായി) അവരുടെ ഹൃദയങ്ങളിൽ ഒരു തരം ഭാരവും നാം ഏർപ്പെടുത്തുന്നതാണ്........' (ബനൂ ഇസ്റാഈൽ:45,46). അർത്ഥോദ്ദേശ്യങ്ങൾ മനസ്സിലാക്കുവാൻ ശ്രമിക്കാതെ ഉരുവിടുന്നത് കൊണ്ട് മാത്രം തൃപ്തിയടയുന്നവരും, അർത്ഥം ഗ്രഹിച്ചു കഴിഞ്ഞാൽ മതി-പാരായണം ചെയ്തുകൊള്ളണമെന്നില്ല- എന്നു ധരിക്കുന്നവരും മേലുദ്ധരിച്ച ക്വുർആൻ വചനങ്ങളും, താഴെ ഉദ്ധരിക്കുന്ന നബി വചനങ്ങളും ശ്രദ്ധിച്ചിരിക്കേണ്ടതാകുന്നു. പലതരം പുസ്തകങ്ങളും, കലാസാഹിത്യങ്ങളും വായിച്ചുകൊണ്ടിരിക്കുന്ന പതിവുണ്ടെങ്കിലും ക്വുർആൻ പാരായണത്തിൽ വിമുഖത കാണിച്ചുകൊണ്ടിരിക്കുന്ന വിദ്വാന്മാർ, സൂറ: ലുക്മാനിലെ മേലുദ്ധരിച്ച വചനവും പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. അല്ലാഹു നമുക്ക് തൗഫീക് നൽകട്ടെ! ആമീൻ.

ചില നബി വചനങ്ങൾകൂടി ഇവിടെ ഉദ്ധരിക്കാം. 1). നബി ﷺ അരുൾചെയ്തതായി ഉഥ്മാൻ (റ) ഉദ്ധരിക്കുന്നു: خيركم من تعلم القران وعلمه - البخاري (നിങ്ങളിൽ ഉത്തമനായുള്ളവൻ, ക്വുർആൻ പഠിക്കുകയും അതു പഠിപ്പിക്കുകയും ചെയ്യുന്നവനാകുന്നു)

2). അബൂഹുറയ്റഃ (റ) പറയുന്നു: നബിﷺ ചോദിച്ചു: 'നിങ്ങളിൽ ഒരുവൻ തന്റെ വീട്ടുകാരിലേക്ക് മടങ്ങിച്ചെല്ലുമ്പോൾ, തടിച്ചു കൊഴുത്ത ഗർഭിണികളായ മൂന്ന് ഒട്ടകങ്ങളെ അവിടെ കണ്ടുകിട്ടുന്നത് അയാൾക്ക് ഇഷ്ടമായിരിക്കുമോ?'. ഞങ്ങൾ ഉത്തരം പറഞ്ഞു: 'അതെ'. അപ്പോൾ തിരുമേനി പറഞ്ഞു: فثلاث ايات يقرأ من احدكم في صلاة خير له من ثلاث خلفات عظام - مسلم (എന്നാൽ, നിങ്ങളൊരാൾ നമസ്കാരത്തിൽ ഓതുന്ന മൂന്ന് ആയത്തുകൾ, മൂന്ന് തടിച്ചുകൊഴുത്ത ഗർഭിണികളായ ഒട്ടകങ്ങളെക്കാൾ അവന്നു ഗുണമേറിയതാണ്).

3). നബി ﷺ പറഞ്ഞതായി ആഇശാഃ (റ) ഉദ്ധരിക്കുന്നു: الماهر بالقرآن مع السفرة الكرام البررة والذي يقرأ القرآن ويتتعتع فيه وهو عليه شاق له اجران – متفق عليه (ക്വുർആനിൽ നൈപുണ്യം നേടിയവൻ, പുണ്യവാളന്മാരായ മാന്യദൂതന്മാരോടുകൂടിയായിരിക്കും. ക്വുർആൻ ഓതുന്നതു ഞെരുക്കമായിരിക്കുകയും, അതിൽ വിക്കിവിക്കിക്കൊണ്ടിരിക്കുകയും ചെയ്യുന്നവനാകട്ടെ, അവന്നു രണ്ടു പ്രതിഫലമുണ്ട്). ഇവിടെ 'ദൂതന്മാർ' (السفرة) എന്നു പറഞ്ഞതിന്റെ വിവക്ഷ നബിമാരും മലക്കുകളും ആകാവുന്നതാകുന്നു. ശരിക്കു വായിക്കുവാൻ സാധിക്കാതെ, വിഷമിച്ചു ഞെരുങ്ങിക്കൊണ്ട് വായിക്കുന്നവന്ന് അതു പാരായണം ചെയ്തതിന്റെപേരിലും -വിഷമം സഹിച്ചതിന്റെ പേരിലും-രണ്ടു

നിലക്കും- പ്രതിഫലം ലഭിക്കുമെന്നു താൽപര്യം.

4). ബറാഉ് (റ) പറയുന്നു: ഒരാൾ (സ്വഹാബി) സൂറത്തുൽ കഹ്ഫ് ഓതുകയായിരുന്നു. അദ്ദേഹത്തിന്റെ അടുക്കൽ രണ്ടു പിരിച്ച കയറുകളാൽ കെട്ടിയ ഒരു കുതിരയുമുണ്ടായിരുന്നു. ഒരു മേഘം അദ്ദേഹത്തെ ആവരണം ചെയ്തു അടുത്ത ടുത്ത് വരികയായി. കുതിര വിറളി എടുക്കുകയുമായി. നേരം പുലർന്നപ്പോൾ, അദ്ദേഹം നബി ﷺയുടെ അടുക്കൽ ചെന്നു വിവരം പറഞ്ഞു. അപ്പോൾ തിരുമേനി പറഞ്ഞു: تلك السكينة تنزلت بالقرآن – متفق عليه (അത് ശാന്തിയാണ്. അത്, ക്വുർആൻ നിമിത്തം ഇറങ്ങി വന്നതാണ്).

5). ഉസൈദുബ്നു ഹുദൈർ (اسيد بن حضير – رضـ) എന്ന സ്വഹാബി സൂറത്തുൽ ബക്വറഃ ഓതിയപ്പോഴും, കെട്ടിയിട്ടിരുന്ന അദ്ദേഹത്തിന്റെ കുതിര വട്ടം ചുറ്റിക്കൊണ്ടിരിക്കുകയുണ്ടായി. അതു നിമിത്തം തന്റെ പുത്രനായ യഹ്യാക്കു വല്ല ആപത്തും പിണഞ്ഞേക്കുമോ എന്നു ഭയന്ന് അദ്ദേഹം ഓത്തു നിറുത്തി. അദ്ദേഹം മേൽപ്പോട്ട് നോക്കുമ്പോൾ, മേഘം പോലെ ഒരു വസ്തു കാണുകയും, അതിൽ വിളക്കുകളെന്നപോലെ എന്തോ ചിലതു കാണുകയും ചെയ്തിരുന്നു. ഈ വിവരം അറിയിച്ചപ്പോൾ നബി തിരുമേനി ﷺ പ്രസ്താവിച്ചത് ഇപ്രകാരമായിരുന്നു: تلك الملئكة دنت لصوتك ولو قرأت لاصبحت ينظر الناس اليها لاتتوارى عنهم (അത് മലക്കുകളാണ്. താങ്കളുടെ (ഓത്തിന്റെ) ശബ്ദം നിമിത്തം അടുത്ത് വന്നിരിക്കുകയാണ്. താങ്കൾ ഓതിക്കൊണ്ടിരുന്നുവെങ്കിൽ-ജനങ്ങളിൽ നിന്നു മറഞ്ഞുപോകാതെ അവർക്കു നോക്കിക്കാണാവുന്നവിധത്തിൽ-അത് രാവിലെയും ഉണ്ടാകുമായിരുന്നു).

6). നബി ﷺ പറഞ്ഞതായി അബൂഹുറയ്റഃ (റ) ഉദ്ധരിക്കുന്ന അല്പം ദീർഘമായ ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: وما اجتمع قوم فى بيت من بيوت الله يتلون كتاب الله ويتدارسونه بينهم الا نزلت عليهم السكينة وغشيهم الرحمة وحفتهم الملئكة وذكرهم الله فيمن عنده - مسلم ഏതെങ്കിലും ഒരു ജനത അല്ലാഹുവിന്റെ വീടുകളിൽ പെട്ട ഒരു വീട്ടിൽ (പള്ളിയിൽ) ഒരുമിച്ചുകൂടി അല്ലാഹുവിന്റെ കിതാബ് പാരായണം ചെയ്യുകയും, അവർ അന്യോന്യം അത് പഠിക്കുകയും ചെയ്യുന്ന പക്ഷം, അവരിൽ ശാന്തി ഇറങ്ങുകയും, കാരുണ്യം അവരെ ആവരണം ചെയ്യുകയും, മലക്കുകൾ അവരെ വലയം ചെയ്യുകയും, അല്ലാഹുവിങ്കലുള്ളവരുടെ (മലക്കുകളുടെ) മദ്ധ്യേ അവരെപ്പറ്റി അവൻ പ്രസ്താവിക്കുകയും ചെയ്യാതിരിക്കുകയില്ല).

7). നബി ﷺയിൽ നിന്ന് അബൂഹുറയ്റഃ (റ) ഉദ്ധരിച്ചിരിക്കുന്നു: لا تجعلوا بيوتكم مقابر ان الشيطان ينفر من البيت الذى يقرأ فيه سورة البقرة - مسلم (നിങ്ങളുടെ വീടുകൾ ക്വബ്ർ സ്ഥാനങ്ങളാക്കരുത്. നിശ്ചയമായും സൂറത്തുൽ ബക്വറഃ ഓതപ്പെടാറുള്ള വീട്ടിൽ നിന്നു പിശാച് വിറളിയെടുത്ത് പോകുന്നതാകുന്നു). 'ക്വബ്ർ സ്ഥാനങ്ങളാക്കുക' എന്നുവെച്ചാൽ ക്വബ്ർ സ്ഥാനങ്ങളെപ്പോലെ മൂകങ്ങളാക്കുക എന്നു സാരം. ഈ ഹദീഥിൽ നിന്നു സൂറത്തുൽ ബക്വറഃയുടെ പ്രാധാന്യം മനസ്സിലാക്കാം. ഇസ്ലാമിലെ അനേകം നിയമങ്ങളും, തത്വങ്ങളും വിശദീകരിക്കപ്പെട്ടിട്ടുള്ള ഏറ്റവും ദീർഘമായ സൂറത്താണത്. മറ്റു ചില സൂറത്തുകളെക്കുറിച്ചും ചില ഹദീഥുകൾ കാണാം. ദൈർഘ്യം ഭയന്നു ഉദ്ധരിക്കുന്നില്ല. സന്ദർഭോചിതം ചിലതെല്ലാം വഴിയെ നമുക്ക് വായിക്കാം. ان شاء الله

8). നബി (ﷺ) പറഞ്ഞതായി ഇബ്നു ഉമർ (റ) ഉദ്ധരിക്കുന്നു:

**يقال لصاحب القرآن اقرأ وارتق ورتل كما كنت ترتل فى الدنيا فان منزلك عند اخراية تقرأها – احمد والترمذي وابوداود والنسائى**

(ക്വുർആന്റെ ആളോടു പറയപ്പെടും: നീ ഓതുക, കയറിപ്പോകുക, ഇഹത്തിൽ വെച്ച് നീ എപ്രകാരം സാവകാശത്തിൽ (നന്നാക്കി) ഓതിയിരുന്നുവോ അപ്രകാരം സാവകാശത്തിൽ ഓതിക്കൊള്ളുക! നീ ഓതുന്ന അവസാനത്തെ ആയത്തിങ്കൽ വെച്ചായിരിക്കും നിന്റെ താവളം). അതായത്, ഇഹത്തിൽ വെച്ച് ഓതിയിരുന്ന പോലെ സാവകാശത്തിൽ നന്നാക്കിക്കൊണ്ടുള്ള ഓത്ത് എത്ര ദീർഘിച്ചു പോകുന്നുവോ അതനുസരിച്ച് സ്വർഗത്തിൽ ഉന്നത പദവികൾ അവർക്കു ലഭിക്കുമെന്ന് സാരം. ക്വുർആൻ നന്നാക്കി ഓതുവാനും, കഴിയുന്നത്ര മനഃപാഠമാക്കുവാനുമുള്ള പ്രോത്സാഹനമാണ് ഈ ഹദീഥിൽ ഉള്ളത്.

9). നബി ﷺ അരുളിയതായി ഇബ്നു മസ്ഊദ് (റ) ഉദ്ധരിക്കുന്നു: من قرأ حرفا من كتاب الله فله به حسنة والحسنة بعشرة امثالها لا اقول الم حرف الف حرف ولام حرف وميم حرف- الترمذى والدارمى (ആരെങ്കിലും, അല്ലാഹുവിന്റെ കിതാബിൽനിന്നു ഒരക്ഷരം ഓതിയാൽ അതിനു പകരം അവനു ഒരു നന്മയുണ്ട്. നന്മയാകട്ടെ (ക്വുർആനിൽ പറഞ്ഞിരിക്കുന്നതുപോലെ) പത്തിരട്ടി പ്രതിഫലമുള്ളതാണ്.അലിഫ്-ലാം-മീം എന്നുള്ളത് ഒരു അക്ഷരമാണെന്ന് ഞാൻ പറയുന്നില്ല. 'അലിഫ്' ഒരക്ഷരം, 'ലാം' ഒരക്ഷരം, 'മീം' ഒരക്ഷരം എന്നിങ്ങനെയാണ്) ചില സൂറത്തുകളുടെ ആരംഭങ്ങളിലുള്ള കേവലാക്ഷരങ്ങളുടെ കൂട്ടത്തിൽ പെട്ട ഒന്നാണ് 'അലിഫ്-ലാം-മീം' (الم) ഇവയെപ്പറ്റി സന്ദർഭോചിതം നാം സംസാരിക്കുന്നതാണ്. ഏതായാലും, അവയുടെ അർത്ഥം എന്താണെന്ന് നമുക്കറിയില്ല. അർത്ഥം ഗ്രഹിക്കുവാൻ സാധിക്കുന്നില്ലെങ്കിലും വിശുദ്ധ ക്വുർആൻ പാരായണം ചെയ്യുന്നതിന് അല്ലാഹുവിങ്കൽ പ്രതിഫലം കിട്ടുമെന്നും, അർത്ഥം അറിയാത്തവർ ക്വുർആൻ പാരായണം ചെയ്യുന്നതിൽ യാതൊരു നന്മയുമില്ലെന്ന് ചിലർ പറയാറുള്ളത് ശരിയല്ലെന്നും ഈ ഹദീഥ് തെളിയിക്കുന്നു. പക്ഷേ, അർത്ഥം ഗ്രഹിക്കുവാൻ സാധിക്കുന്ന വചനങ്ങളുടെ അർത്ഥം ഗ്രഹിക്കുവാൻ ശ്രമിക്കാതിരിക്കുന്നതിൽ മുസ്ലിംകൾ തെറ്റുകാരായിരിക്കുമെന്ന് പറയേണ്ടതില്ല.

10. അബൂ ഉമാമഃ (റ) നബി (ﷺ)യിൽ നിന്ന് ഉദ്ധരിക്കുന്നു: اقرؤوا القرآن **فانه يأتي يوم القيامة شفيعا لاصحابه – مسلم** (നിങ്ങൾ ക്വുർആൻ ഓതുവീൻ, നിശ്ചയമായും അതു ക്വിയാമത്തുനാളിൽ അതിന്റെ ആൾക്കാർക്ക് ശുപാർശകനായി വരുന്നതാകുന്നു).

11. നബി (ﷺ) പ്രസ്താവിച്ചതായി ഇബ്നു ഉമർ (റ) ഉദ്ധരിക്കുന്നു:

**لاحَسَدَ إِلَّا عَلَى اثْنَتَيْنِ رَجُلٌ آتَاهُ اللَّهُ الْكِتَابَ وَقَامَ بِهِ آنَاءَ اللَّيْلِ وَرَجُلٌ أَعْطَاهُ اللَّهُ مَالًا فَهُوَ يَتَصَدَّقُ بِهِ آنَاءَ اللَّيْلِ وَالنَّهَارِ – متفق عليه**

(രണ്ടാളുകളുടെ കാര്യത്തിലല്ലാതെ അസൂയയില്ല. ഒരാൾ, അല്ലാഹു അവന്ന് ക്വുർആൻ നൽകിയിരിക്കുന്നു (പഠിപ്പിച്ചിരിക്കുന്നു) എന്നിട്ട് രാത്രിസമയങ്ങളിലും,

പകൽ സമയങ്ങളിലും അതു പാരായണം ചെയ്തുകൊണ്ട് അവൻ നമസ്കാരം നടത്തുന്നു. മറ്റൊരാൾ, അല്ലാഹു അവന്നു ധനം നൽകിയിരിക്കുന്നു, എന്നിട്ട് രാത്രി സമയങ്ങളിലും പകൽ സമയങ്ങളിലും അവൻ അതിൽ നിന്നു (നല്ല മാർഗത്തിൽ) ചിലവഴിച്ചുകൊണ്ടിരിക്കുന്നു). 'അസൂയ' കൊണ്ട് ഇവിടെ ഉദ്ദേശ്യം, ഒരാൾ അവനെ പ്പോലെ തനിക്കും ആയിത്തീരണമെന്ന ആഗ്രഹത്തോടുകൂടി പരിശ്രമം നടത്തുക എന്നത്രെ. എന്നല്ലാതെ അവന്റെ നന്മയിൽ അനിഷ്ടം കരുതുകയും, അവനെതിരായി പ്രവർത്തിക്കുകയും ചെയ്യുക എന്നല്ല.

മറ്റൊരാൾ ക്വുർആൻ ഓതുമ്പോൾ അത് ശ്രദ്ധകൊടുത്തു കേൾക്കുക, അന്യോന്യം ഓതിക്കേൾപ്പിക്കുക, പാഠം ഒത്തുനോക്കുക മുതലായവയും നല്ലതാകുന്നു. സാരങ്ങൾ പരസ്പരം ഗ്രഹിക്കുവാനും, അഭിപ്രായവിനിമയങ്ങൾ നടത്തുവാനും അത് ഉതകുന്നു. മനഃപാഠമാക്കിയ ഭാഗം മറന്നു പോകാതെ സൂക്ഷിക്കുന്നതും അത്യാവശ്യമാകുന്നു. ഒരിക്കൽ നബി തിരുമേനി ﷺ ഇബ്നുമസ്ഊദ് (റ)നോട് തനിക്ക് ക്വുർആൻ ഓതിക്കേൾപ്പിക്കുവാൻ ആവശ്യപ്പെടുകയുണ്ടായി. 'ക്വുർആൻ അവതരിച്ചിരിക്കുന്നത് അങ്ങേക്കായിരിക്കെ ഞാൻ അങ്ങേക്ക് ഓതിത്തരികയോ?' എന്ന് അദ്ദേഹം ചോദിച്ചു. **احب ان اسمعه من غيرى –متفق عليه** (അത് മറ്റൊരാളിൽ നിന്നു കേൾക്കുവാൻ ഞാൻ ഇഷ്ടപ്പെടുന്നു) എന്നായിരുന്നു തിരുമേനിയുടെ മറുപടി. അങ്ങനെ, അദ്ദേഹം സൂറത്തുന്നിസാഉ് ഓതിക്കേൾപ്പിക്കുകയായി. അതിലെ 41-ാം വചനമെത്തിയപ്പോൾ തിരുമേനി حسبك الآن (ഇപ്പോൾ മതി!) എന്നു പറയുകയുണ്ടായി. ഇബ്നുമസ്ഊദ് (റ) നോക്കുമ്പോൾ തിരുമേനിയുടെ കണ്ണുകൾ രണ്ടും അശ്രുധാര ഒഴുക്കുന്നുണ്ടായിരുന്നു. പ്രസ്തുത വചനം ഇതാകുന്നു: فَكَيْفَ إِذَا جِئْنَا مِن كُلِّ أُمَّةٍۭ بِشَهِيدٍ وَجِئْنَا بِكَ عَلَىٰ هَٰٓؤُلَآءِ شَهِيدًا "അപ്പോൾ, എല്ലാ സമുദായത്തിൽ നിന്നും ഓരോ സാക്ഷിയെ നാം കൊണ്ടുവരികയും, ഇക്കൂട്ടർക്കു സാക്ഷിയായി നിന്നെ കൊണ്ടുവരികയും ചെയ്യുമ്പോഴത്തെ അവസ്ഥ എന്തായിരിക്കും?!". (നിസാഉ്) ക്വിയാമത്തുനാളിൽ വരാനിരിക്കുന്ന ആ രംഗത്തെപ്പറ്റി ആലോചിച്ചത് കൊണ്ടാണ് തിരുമേനി കണ്ണുനീരൊഴുക്കിക്കൊണ്ട് 'ഇപ്പോൾ മതി' എന്നു പറഞ്ഞത്. ഒരിക്കൽ ഉബയ്യുബ്നുകഅ്ബ് (റ)നോട് തിരുമേനി: 'താങ്കൾക്ക് ക്വുർആൻ ഓതിക്കേൾപ്പിക്കുവാൻ അല്ലാഹു എന്നോട് കല്പിച്ചിട്ടുണ്ട്' എന്നു പറയുകയുണ്ടായി. അദ്ദേഹം ചോദിച്ചു: അല്ലാഹു എന്റെ പേരെടുത്തു പറഞ്ഞിരിക്കുന്നുവോ? തിരുമേനി: 'അതെ' എന്നു ഉത്തരം പറഞ്ഞപ്പോൾ -അല്ലാഹുവിന്റെ സന്നിധിയിൽ തന്റെ പേര് പ്രസ്താവിക്കപ്പെട്ടുവല്ലോ എന്ന സന്തോഷാധിക്യത്താൽ-അദ്ദേഹത്തിന്റെ കണ്ണുകൾ ഒഴുകുകയുണ്ടായി. ഈ രണ്ടു സംഭവങ്ങളും ബുഖാരിയും, മുസ്ലിമും (റ) ഉദ്ധരിച്ചിട്ടുള്ളതാകുന്നു.

ഉബയ്യ് (റ), ഇബ്നു മസ്ഊദ് (റ) എന്നീ രണ്ടുപേരും ക്വുർആൻ പാരായണത്തിൽ നൈപുണ്യം നേടിയ സ്വഹാബികളിൽ പെട്ടവരായിരുന്നു. ക്വുർആൻ വളരെ നന്നായി ഓതിയിരുന്ന മറ്റൊരു സ്വഹാബിയാണ് അബൂമൂസൽ അശ്അരി (റ). ഒരു രാത്രി അദ്ദേഹം ക്വുർആൻ പാരായണം ചെയ്യുന്നത് നബി ﷺ ചെവികൊടുത്തുകൊണ്ടിരുന്നു. പിറ്റേന്ന് അദ്ദേഹത്തോടു തിരുമേനി പറഞ്ഞു: 'ഇന്നലെ രാത്രി ഞാൻ തന്റെ ഓത്ത് ശ്രദ്ധിച്ചു കേട്ടുകൊണ്ടിരുന്നത് താൻ കണ്ടിരുന്നുവെങ്കിൽ!' അപ്പോൾ, അബൂമൂസാ (റ) പറഞ്ഞു: 'അല്ലാഹുവാണ സത്യം! അവിടുന്ന് എന്റെ ഓത്ത് ശ്രദ്ധിച്ചു കേട്ടിരുന്ന തായി ഞാൻ അറിഞ്ഞിരുന്നുവെങ്കിൽ, ഞാനതു വളരെ ഭംഗിയായി ഓതിക്കാണിച്ചു തരുമായിരുന്നു'. ഈ സംഭവം മുസ്ലിം ഉദ്ധരിച്ചിരിക്കുന്നു. ജമാഅത്ത് നമസ്കാരത്തിൽ

ഇമാം (മുമ്പിൽ നിൽക്കുന്നവൻ) ഉറക്കെ ഖുർആൻ ഓതണമെന്നും, പിന്നിലുള്ളവർ (മഅ്മൂമുകൾ) അത് സശ്രദ്ധം കേൾക്കണമെന്നും നിശ്ചയിക്കപ്പെട്ടിട്ടുള്ളതും ഇവിടെ സ്മരണീയമാകുന്നു. നബി ﷺ യും ജിബ്‌രീലും (അ) കൂടി റമദ്വാൻ മാസങ്ങളിൽ ഖുർആൻ പാഠം നോക്കാറുണ്ടായിരുന്നത് നാം മുമ്പ് ചൂണ്ടിക്കാണിച്ചിട്ടുണ്ടല്ലോ. ഖുർആൻ പാരായണം കേൾക്കുമ്പോൾ അതിലേക്ക് ശ്രദ്ധപതിപ്പിക്കുകയും, അതിനു ഭംഗവും വിഘ്നാതവും ഉണ്ടാക്കാതിരിക്കുകയും ചെയ്യേണ്ടതാകുന്നു. സൂറ: അഅ്റാഫ് 204ൽ അല്ലാഹു പറയുന്നു: 'ഖുർആൻ ഓതപ്പെട്ടാൽ നിങ്ങൾ അതിലേക്ക് ശ്രദ്ധ കൊടുത്തു കേൾക്കുകയും മൗനമായിരിക്കുകയും ചെയ്യുവീൻ. നിങ്ങൾക്ക് കരുണ ചെയ്യപ്പെട്ടേക്കുന്നതാണ്'. ഖുർആനുമായി ജനങ്ങൾ സദാ ഇടപഴകിക്കൊണ്ടി രിക്കുവാൻ വേണ്ടി എന്തുമാത്രം നടപടികളാണ് ഇസ്‌ലാം സ്വീകരിച്ചിട്ടുള്ളതെന്നു ഇതിൽ നിന്നൊക്കെ മനസ്സിലാക്കാം.

പഠിച്ച ഭാഗം മറന്നുപോകുവാൻ ഇടയാക്കരുതെന്നും നബി (ﷺ) പ്രത്യേകം താക്കീത് നൽകിയിട്ടുണ്ട്. അവിടുന്ന് പറയുന്നു: تعاهدوا القرآن فوالذى نفسى بيده لهو اشد تفصيا من الابل فى عقلها- متفق عليه (നിങ്ങൾ, ഖുർആനെ ഗൗനിച്ചുകൊണ്ടിരിക്കണം. കാരണം, എന്റെ ആത്മാവ് ഏതൊരുവന്റെ കൈവശമാണോ അവൻ തന്നെ സത്യം! നിശ്ചയമായും അത്, കെട്ടിയിട്ട ഒട്ടകത്തെക്കാൾ വേഗം കുതറിപ്പോകുന്നതാണ്). മറ്റൊരു വചനത്തിൽ واستذكروا القرآن (നിങ്ങൾ ഖുർആനെ ഓർമ പുതുക്കിക്കൊണ്ടി രിക്കണം) എന്നാണുള്ളത്.

ഖുർആൻ പാരായണം വെറും ഒരു തൊഴിലായി സ്വീകരിച്ചുവരുന്നവർ താഴെ കാണുന്ന രണ്ടു ഹദീഥുകൾ ഗൗനിക്കേണ്ടിയിരിക്കുന്നു. ഒരിക്കൽ ഇംറാൻ (عمران بن الحصين –رضـ) ഒരു കഥാകാരൻ (വഅള് പറയുന്നവർ) ഖുർആൻ ഓതുകയും പിന്നീട് ജനങ്ങളോട് സഹായം ചോദിക്കുകയും ചെയ്യുന്നതു കണ്ടു. ഉടനെ അദ്ദേഹം 'ഇസ്തിർജാഉ് ചൊല്ലി'.(*) അദ്ദേഹം പറഞ്ഞു: റസൂൽ തിരുമേനി ﷺ ഇപ്രകാരം പറയുന്നതായി ഞാൻ കേട്ടിരിക്കുന്നു: من قرأ القرآن فليسأ ل الله به فانه سيجئ اقوام يقرأون القرآن يسألون به الناس – احمد والترمذى (ഒരാൾ ഖുർആൻ ഓതുന്നതായാൽ, അതിന് പ്രതിഫലം അല്ലാഹുവിനോട് ചോദിച്ചുകൊള്ളട്ടെ. എന്നാൽ, വഴിയെ ചില ജനങ്ങൾ വരുവാനുണ്ട്, അവർ, ജനങ്ങ ളോട് ചോദിക്കുവാനായി ഖുർആൻ ഓതുന്നതാണ്). വേറൊരു നബി വചനം ബുറയ്ദ (റ) ഉദ്ധരിക്കുന്നതു ഇപ്രകാരമാകുന്നു: من قرأ القرآن يتأ كل به الناس جاء يوم القيمة ووجهه عظم ليس عليه لحم– البيهقى فى شعب الأيمان (ആരെങ്കിലും ജനങ്ങളെ പറ്റിത്തിന്നുവാനായി ഖുർആൻ ഓതുന്നതായാൽ ഖിയാമത്തുനാളിൽ, അവൻ മുഖത്തു മാംസമില്ലാതെ എല്ലുമാത്രമായിക്കൊണ്ട് വരുന്നതാണ്). ജനങ്ങളോട് യാചിച്ചു നടക്കുന്നത് നബി ﷺ കഠിനമായി ആക്ഷേപിച്ചിട്ടുള്ളതാണല്ലോ. യാചകൻ ഖിയാമത്തുനാളിൽ മുഖത്തു മാംസമില്ലാത്ത വിധത്തിൽ വരുവാൻ അതും കാരണമാകുമെന്നും താക്കീതു ചെയ്തിരിക്കുന്നു. എന്നിരിക്കെ, യാചനക്കു ഖുർആനെ

***(*) വല്ല ആപത്തോ അപായമോ അറിയുമ്പോൾ** انا لله وانا اليه راجعون **(നാമെല്ലാം അല്ലാഹുവിന്റെതാണ്. നാം അവനിലേക്കുതന്നെ മടങ്ങുന്നവരാണ്) എന്ന് പറയുന്നത് നല്ലതാകുന്നു. ഇതിന്നാണ് 'ഇസ്തിർജാഉ്'** (إسترجاع) **എന്നു പറയുന്നത്. മടക്കം കാണിക്കുക എന്നു വാക്കർത്ഥം.***

ഒരു ആയുധം കൂടി ആക്കുമ്പോൾ, അതു കൂടുതൽ ദോഷകരമാണെന്ന് പറയേണ്ടതില്ല. അല്ലാഹു നമ്മെ കാത്തു രക്ഷിക്കട്ടെ. آمين

## പാരായണ മര്യാദകൾ

ഇതര ഗ്രന്ഥങ്ങളെപ്പോലെ കണക്കാക്കാവുന്ന ഒന്നല്ല, വിശുദ്ധ ക്വുർആൻ. ഒരു ഗ്രന്ഥത്തിലെ ഉള്ളടക്കം ശരിക്കു ഗ്രഹിക്കുകയും, അതു മനഃപാഠമാക്കുകയും ചെയ്തു കഴിഞ്ഞാൽ, പിന്നീടത് വായിക്കുന്നതിൽ വലിയ പ്രയോജനമൊന്നുമില്ല. കവിഞ്ഞ പക്ഷം, മറന്നു പോകാതിരിക്കുവാനായി ഇടക്കു ഓരോന്നു നോക്കേണ്ടിവരുമെന്നു മാത്രം. ക്വുർആൻ അല്ലാഹുവിന്റെ വചനമാണ്. അത് വായിക്കുന്നതുതന്നെ ഒരു പുണ്യ കർമമാണ്. അതിലെ വിജ്ഞാനങ്ങൾക്ക് ഒടുക്കമില്ല. ഓരോ പ്രാവശ്യം വായിക്കുമ്പോഴും മുമ്പു കാണാത്ത പല വിജ്ഞാനങ്ങളും, തത്വങ്ങളും പുത്തനായി അതിൽ നിന്നു ലഭിച്ചുകൊണ്ടിരിക്കും. വിശ്വാസദാർഢ്യവും, മാനസിക പരിവർത്തനവും വർദ്ധിച്ചുകൊണ്ടിരിക്കും. അല്ലാഹുവിന്റെ അനുഗ്രഹങ്ങളിലും കാരുണ്യത്തിലുമുള്ള ആവേശവും, ആഗ്രഹവും, അവന്റെ ശിക്ഷയെയും കോപത്തെയും കുറിച്ചുള്ള ഭയവും അത് വർദ്ധിപ്പിച്ചുകൊണ്ടിരിക്കും. അതിലെ ദൃഷ്ടാന്തങ്ങൾ കൂടുതൽ സ്പഷ്ടമായിക്കൊണ്ടിരിക്കും. ആശ്ചര്യങ്ങൾ കൂടുതലായിക്കൊണ്ടിരിക്കും. ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: **وفضل كلام الله على سائر الكلام كفضل الله على خلقه — الترمذى والبيهقى** (അല്ലാഹുവിന്റെ വചനത്തിനു ഇതര വചനങ്ങളെ അപേക്ഷിച്ചുള്ള ശ്രേഷ്ഠത, അല്ലാഹുവിനു അവന്റെ സൃഷ്ടികളെ അപേക്ഷിച്ചുള്ള ശ്രേഷ്ഠത പോലെയാകുന്നു.) ഇതാണ് ക്വുർആനും, ഇതര വചനങ്ങളും തമ്മിലുള്ള താരതമ്യത്തിന്റെ ചുരുക്കം. അതുകൊണ്ട് ക്വുർആൻ പാരായണം ചെയ്യുമ്പോൾ പല മര്യാദകളും പ്രത്യേകം അനുഷ്ഠിക്കേണ്ടതുണ്ട്. അതർഹിക്കുന്ന തരത്തിലുള്ള ബഹുമാനത്തോടും, അച്ചടക്കത്തോടുംകൂടിയായിരിക്കേണ്ടതുമുണ്ട്.

'അഊദുവും ബിസ്മിയും' (التعوذ والبسملة) കൊണ്ടായിരിക്കണം ക്വുർആൻ പാരായണമാരംഭിക്കേണ്ടത്. ശപിക്കപ്പെട്ട പിശാചിൽ നിന്ന് അല്ലാഹുവിനോട് ശരണം തേടുന്നതിനാണ് 'അഊദു' എന്നു പറയുന്നത്. فَإِذَا قَرَأْتَ ٱلْقُرْءَانَ فَٱسْتَعِذْ بِٱللَّهِ مِنَ ٱلشَّيْطَـٰنِ ٱلرَّجِيمِ - النحل:٩٨ (നീ ക്വുർആൻ പാരായണം ചെയ്യുന്നതായാൽ ആട്ടപ്പെട്ട -ശപിക്കപ്പെട്ട- പിശാചിൽ നിന്ന് അല്ലാഹുവിൽ ശരണം തേടിക്കൊള്ളുക) എന്ന് അല്ലാഹു പറഞ്ഞിരിക്കുന്നു. അല്ലാഹുവിന്റെ തിരുനാമത്തിൽ ആരംഭിക്കുന്നതിനാണ് 'ബിസ്മി' എന്നുപറയുന്നത്. ഒന്നാമതായി അവതരിച്ച ക്വുർആൻ വചനം തന്നെ, അല്ലാഹുവിന്റെ നാമത്തിൽ പാരായണം ചെയ്യണമെന്ന് കൽപിക്കുന്നതായിരുന്നുവല്ലോ. ക്വുർആൻ എന്നുമാത്രമല്ല, ഏതൊരു നല്ല കാര്യവും ആരംഭിക്കുമ്പോൾ ബിസ്മി ചൊല്ലണമെന്ന് ഹദീഥുകളാൽ വ്യക്തമാണ്. 'അഊദി'ന്റെയും 'ബിസ്മി'യുടെയും പൂർണരൂപം എല്ലാവർക്കും അറിയാമല്ലോ.

കുറേ വായിച്ചുതീർക്കുകയെന്ന നിലക്കു ക്വുർആൻ പാരായണം ചെയ്യരുത്. വായിക്കുന്ന ഭാഗം ഉന്മേഷത്തോടും ഹൃദയ സാന്നിദ്ധ്യത്തോടും കൂടി വായിക്കണം. اقرأوا القرآن ما ائتلفت عليه قلوبكم فاذا اختلفتم فقوموا عنه — متفق عليه (നിങ്ങളുടെ ഹൃദയങ്ങൾക്കു ക്വുർആനുമായി ഇണക്കമുള്ളപ്പോൾ നിങ്ങളത് ഓതിക്കൊള്ളുവിൻ. നിങ്ങൾക്കു

ഇണക്കക്കേടുണ്ടാകുമ്പോൾ നിങ്ങൾ മതിയാക്കി എഴുന്നേറ്റുപോയിക്കൊള്ളുവിൻ) എന്നാണ് നബി ﷺ ഉപദേശിക്കുന്നത്.

ഉച്ചാരണവും ശബ്ദവും, എടുപ്പും വെപ്പും, നീട്ടലും മണിക്കലും തുടങ്ങിയ(*)തെല്ലാം കഴിയുന്നത്ര നല്ല നിലയിലും, അതതിന്റെ പ്രത്യേക സ്വഭാവങ്ങളോടുകൂടിയും ആയിരിക്കേണ്ടതുണ്ട്. ഈ വിഷയകമായും പല ഹദീഥുകൾ കാണാവുന്നതാകുന്നു. ഒരു ഹദീഥിൽ നബി ﷺ പറയുന്നു: ما اذن الله لشيئ ما اذن لنبي حسن الصوت بالقرآن يجهر به – متفق عليه (സാരം: ശബ്ദഭംഗിയുള്ള പ്രവാചകന് ക്വുർആൻ ഉറക്കെ ഓതുവാൻ സമ്മതം നൽകിയിട്ടുള്ളത്ര മറ്റൊന്നിനും-മറ്റൊന്നും ഓതുന്നതിന്-അല്ലാഹു സമ്മതം കൊടുത്തിട്ടില്ല). ക്വുർആൻ ശബ്ദം നന്നാക്കി ഉറക്കെ ഓതുന്നത് വളരെ നല്ലതാണെന്നു താൽപര്യം. മറ്റൊരു ഹദീഥിൽ തിരുമേനി പറയുന്നു: زينوا القرآن باصواتكم -احمد وابو داود وابن ماجة (നിങ്ങളുടെ ശബ്ദങ്ങൾകൊണ്ട് ക്വുർആനെ അലങ്കരിക്കുവിൻ). വേറൊരു വചനം ഇപ്രകാരമാകുന്നു: ليس منا من لم يتغن بالقرآن-البخارى (ക്വുർആൻ മണിച്ച് ഓതാത്തവൻ നമ്മിൽ പെട്ടവനല്ല). രാഗാത്മകമാക്കുക എന്നല്ല. ശബ്ദം നന്നാക്കി ഉച്ചത്തിൽ ഭംഗിയായി ഓതുകയെന്നത്രെ മണിച്ചോതുക എന്നു പറഞ്ഞതിന്റെ വിവക്ഷ. വേറെ പല ഹദീഥുകളിൽ നിന്നും ഇതു മനസ്സിലാക്കാവുന്നതാണ്.

നബി ﷺയുടെ ഓത്ത് എപ്രകാരമായിരുന്നുവെന്നു ചോദിക്കപ്പെട്ടപ്പോൾ അനസ് (റ) പറഞ്ഞ മറുപടി 'كانت مدا مدا (അതു നീട്ടിനീട്ടിക്കൊണ്ടായിരുന്നു)' എന്നായിരുന്നു. തുടർന്ന് അദ്ദേഹം 'ബിസ്മി' ഓതിക്കേൾപ്പിച്ചുകൊടുത്തു. അതിൽ 'ബിസ്മില്ലാഹി' എന്നും, 'അർ-റഹ്മാനി' എന്നും, 'അർ-റഹീം' എന്നും പ്രത്യേകം പ്രത്യേകം നീട്ടിക്കൊണ്ടാണ് ഓതിക്കൊടുത്തത്. ഈ സംഭവം ബുഖാരി(റ) ഉദ്ധരിച്ചതാകുന്നു. ഉമ്മുസലമഃ (റ)യോട് അതിനെപ്പറ്റി ചോദിക്കപ്പെട്ടപ്പോൾ അവർ ഓരോ അക്ഷരവും വ്യക്തമായി ഉച്ചരിച്ചുകൊണ്ട് ഓതിക്കൊടുക്കുകയാണ് ചെയ്തത്. ഇത് തിർമദീ, അബൂദാവൂദ്, നസാഈ (റ) എന്നിവർ ഉദ്ധരിച്ചിരിക്കുന്നു. ഒരിക്കൽ ഇശാ (عشاء) നമസ്കാരത്തിൽ നബി ﷺ 'വത്തീനി' (والتين) സൂറത്ത് ഓതിയതിനെക്കുറിച്ച് ബറാഅ് (റ) പറഞ്ഞത് ഇപ്രകാരമായിരുന്നു: ما سمعت احدا احسن صوتا منه – متفق عليه (തിരുമേനിയെക്കാൾ ശബ്ദം നല്ല ഒരാളെ ഞാൻ കേട്ടിട്ടില്ല). മണിച്ചോതുക എന്നും, ശബ്ദം നന്നാക്കുക എന്നും പറഞ്ഞതിന്റെ ഉദ്ദേശ്യം ഇതിൽ നിന്നെല്ലാം മനസ്സിലാക്കാമല്ലോ.

ശബ്ദം നന്നാക്കുന്നതോടൊപ്പം, വിനോദരസം പ്രദർശിപ്പിക്കുന്ന പ്രതീതി ഉളവാകാത്തതും, ഭക്തിബഹുമാനം പ്രകടമാക്കുന്ന തരത്തിലുള്ളതുമായിരിക്കണം വായന. ക്വുർആനെ സംബന്ധിച്ചിടത്തോളം, ഏറ്റവും നല്ല ശബ്ദമുള്ളവനും, ഏറ്റവും നല്ല വായനക്കാരനും എങ്ങിനെയുള്ളവനായിരിക്കും? أي الناس احسن صوتا للقرآن واحسن قراءة എന്ന് നബി ﷺ യോട് ചോദിക്കപ്പെടുകയുണ്ടായെന്നും, അപ്പോൾ തിരുമേനി

---

(*) المخرج والصوت والابتداء والوقف والمد والغنة وغيرها

ഇപ്രകാരം മറുപടി പറഞ്ഞുവെന്നും ത്വാഊസ് (റ) പറയുന്നു: من اذا سمعته يقرأ اريت انه يخشى الله-الدارمى (ഏതൊരുവൻ ഓതുന്നതു കേട്ടാൽ, അവൻ അല്ലാഹുവിനെ ഭയപ്പെടുന്നുണ്ടെന്നു നിനക്കു തോന്നുന്നുവോ അങ്ങിനെയുള്ളവനാണ്). ത്വൽക് (റ) അപ്രകാരമുള്ള ആളായിരുന്നുവെന്നും ത്വാഊസ് (റ) പ്രസ്താവിച്ചിരിക്കുന്നു(*) ഖുർആൻ മനഃപാഠമാക്കിയ ആളുകളും സാധാരണ പാരായണവേളയിൽ മുസ്ഹഫ് നോക്കി ഓതുന്നതാണ് ഉത്തമം.

ധൃതിയോട് കൂടിയും ഉച്ചാരണ ശുദ്ധി കൂടാതെയും ഖുർആൻ ഉരുവിടുന്നത് ഒട്ടും നന്നല്ല. അത് ഖുർആനോടുള്ള അനാദരവുകൂടിയാണ്. ഖുർആൻ ധൃതിപ്പെട്ട് ഓതരുതെന്ന് അല്ലാഹു അവന്റെ റസൂലിനോടുതന്നെ വിരോധിച്ചിട്ടുള്ളത് സുറത്തു ത്വാഹാ: 114 ലും മറ്റും കാണാവുന്നതാകുന്നു. അല്ലാഹുവിന്റെ രക്ഷാ ശിക്ഷകളെപ്പറ്റി വിവരിക്കുന്ന സന്ദർഭങ്ങളിൽ, ഓത്ത് നിറുത്തി കാരുണ്യത്തിനുവേണ്ടി അപേക്ഷിക്കുകയും, ശിക്ഷയിൽ നിന്ന് രക്ഷക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യേണ്ടതാണ്. സന്ദർഭത്തിനൊത്ത പ്രതികരണവും ഹൃദയത്തിൽ സംജാതമാകേണ്ടതുണ്ട്. സുജൂദ് ചെയ്യേണ്ടുന്ന ആയത്തുകൾ ഓതുമ്പോൾ സുജൂദ് ചെയ്യുകയും വേണം.(**) പകലത്തെക്കാൾ രാത്രിയിലും, മറ്റവസരങ്ങളെക്കാൾ നമസ്കാരത്തിലും, പ്രഭാതവേളയിലും മനഃസ്സാന്നിദ്ധ്യം കൂടുതൽ ലഭിക്കും. സൂറഃ മുസ്സമ്മിലി(مزّمّل)ൽ ഖുർആൻ സാവകാശം ഓതാനായി അല്ലാഹു കൽപിച്ചിരിക്കുന്നു.

വൃത്തിയോടുകൂടിയും, മാന്യവും ശുദ്ധവുമായ സ്ഥലത്തുവെച്ചും ആയിരിക്കുക, വുദ്വൂ (ചെറിയശുദ്ധി)വോടുകൂടിയായിരിക്കുക മുതലായവയും ഖുർആൻ പാരായണ മര്യാദകളിൽ പെട്ടതാകുന്നു. വലിയ അശുദ്ധി (ജനാബത്ത്) ഉള്ളവർക്ക് ഖുർആൻ പാരായണവും, നമസ്കാരവും പാടില്ലെന്ന് വിരോധിക്കപ്പെട്ടിരിക്കുന്നു. പക്ഷേ, ഖുർആനല്ലാത്ത ദിക്ർ (ദൈവകീർത്തനം), ദുആ (പ്രാർത്ഥന) മുതലായവ നടത്താവുന്നതുമാണ്. ഇവയെല്ലാം തന്നെ ഖിബ്ലഃയെ അഭിമുഖീകരിച്ചുകൊണ്ടായിരിക്കുന്നതാണ് കൂടുതൽ നല്ലത്. വുദ്വൂ കൂടാതെ മുസ്ഹഫ് എടുക്കുന്ന കാര്യത്തിൽ പണ്ഡിതന്മാർക്കിടയിൽ രണ്ടഭിപ്രായമാണുള്ളത്. മുസ്ഹഫ് എടുക്കുവാൻ വുദ്വൂ നിർബന്ധമാണെന്നാണ് പലരുടെയും പക്ഷം. മറ്റൊരു പക്ഷം നിർബന്ധമില്ലെന്നുമാകുന്നു. നിർബന്ധമാണെന്നതിനു മതിയായ തെളിവുകളൊന്നുമില്ല. എങ്കിലും വുദ്വൂവോടു കൂടി ആയിരിക്കുന്നതാണ് ഉത്തമമെന്നതിൽ സംശയമില്ല. അത്രയുമല്ല, ഒരു മുസ്ലിമിനെ സംബന്ധിച്ചേടത്തോളം കഴിയുന്നത്ര എല്ലാ സമയത്തും വുദ്വൂവോടു കൂടിയിരിക്കുക എന്നുള്ളത് വളരെ നല്ല കാര്യമാണെന്ന് നബി ﷺയുടെ

***

*(*) ത്വൽക് ( طلق -رض- ) സ്വഹാബിയും, ത്വാഊസ് ( طاؤوس- رحـ ) താബിഈയും ആകുന്നു.*

***(**) അല്ലാഹുവിന് സുജൂദ് (സാഷ്ടാംഗ നമസ്ക്കാരം) ചെയ്‌വാൻ പ്രേരിപ്പിക്കുന്ന ചില ആയത്തുകൾ ഓതുമ്പോൾ ഓതുന്നവരും, കേൾക്കുന്നവരും ഓരോ സൂജൂദ് ചെയ്യേണ്ടതുണ്ടെന്ന് നബി ﷺയുടെ സുന്നത്തിനാൽ സ്ഥാപിതമായിട്ടുള്ളതാണ്. ഇങ്ങിനെയുള്ള ആയത്തുകളുടെ അവസാനത്തിൽ سجود التلاوة (ഓത്തിന്റെ സുജൂദ്) എന്ന് മുസ്ഹഫുകളിൽ അടയാളപ്പെടുത്തിയിട്ടുള്ളതുകൊണ്ട് അവയുടെ സ്ഥാനങ്ങൾ ആർക്കും മനസ്സിലാക്കുവാൻ പ്രയാസമില്ല. അതതു സ്ഥാനങ്ങളിൽ യഥോചിതം നാം അവയെപ്പറ്റി ഉണർത്തുന്നതുമാണ്. إن شاء الله***

സുന്നത്തിനാൽ സ്ഥാപിതമായതാകുന്നു.

അശുദ്ധമായ സ്ഥലങ്ങളിലോ, നിന്ദ്യമായ സ്ഥാനങ്ങളിലോ മുസ്ഹഫ് വെക്കുന്നതും ഒഴിവാക്കേണ്ടതുണ്ട്. ശത്രുക്കൾ ക്വുർആനെ അവഹേളിക്കുവാൻ സംഗതിവരുന്ന പക്ഷം, മുസ്ഹഫ് ശത്രുനാട്ടിലേക്ക് കൊണ്ടു പോകരുതെന്ന് ഹദീഥിൽ പ്രത്യേകം വിരോധിച്ചിരിക്കുന്നു. ക്വുർആന്റെ സിദ്ധാന്തങ്ങളും, തത്വങ്ങളും മാത്രമല്ല അതെഴുതിയ ഏടും ബഹുമാനിക്കപ്പെടേണ്ടതുണ്ടെന്ന് ഇതിൽ നിന്നു വ്യക്തമാകുന്നു. ബഹുമാന്യനായ ഒരാളുടെ എഴുത്തുപോലും നിന്ദിക്കപ്പെടുന്നത് ഒരു അപരാധ മായിക്കരുതപ്പെടുന്ന സ്ഥിതിക്ക് അല്ലാഹുവിന്റെ ഗ്രന്ഥത്തെ അനാദരിക്കുന്നതിനെപ്പറ്റി പറയേണ്ടതുണ്ടോ?! ഇത്തരം സംഗതികളിൽ ഇന്നു പൊതുവെ ഒരു അലസ നയമാണുള്ളത് എന്നു പറയേണ്ടിയിരിക്കുന്നു. വർത്തമാനപത്രങ്ങളുടെ കഷ്ണങ്ങളെന്നപോലെ, ക്വുർആനോ നബിവചനങ്ങളോ എഴുതിയ കഷ്ണങ്ങളും പലരും പുറത്തെറിയുവാൻ മടിക്കാറില്ല. താരതമ്യേന 'പുരോഗമനവാദി'കളിലാണ് ഈ വക കാര്യങ്ങൾ കൂടുതൽ കാണപ്പെടുക. ഹൃദയത്തിൽ ക്വുർആനോട് യഥാർത്ഥമായ സ്നേഹബഹുമാനം ഉള്ളവർ ഒരിക്കലും അത് ചെയ്കയില്ല. ക്വുർആന്റെ സിദ്ധാന്ത ങ്ങളെ കുറിച്ച് പ്രസംഗിക്കുന്നതുകൊണ്ടു മാത്രം അതിനോടുള്ള കടപ്പാടുകൾ തീർന്നു വെന്നോ, അതിനെ ബഹുമാനിച്ചുവെന്നോ പറഞ്ഞുകൂടാ. അനുസരണക്കേടിനെക്കാൾ വമ്പിച്ച അപരാധമാണ് അനാദരിക്കലും അപമാനിക്കലും എന്നോർക്കേണ്ടതുണ്ട്. സു: ഹജ്ജിൽ അല്ലാഹു പറയുന്നു: 'ആരെങ്കിലും അല്ലാഹുവിന്റെ പരിപാവന വസ്തുക്കളെ ബഹുമാനിക്കുന്നതായാൽ അത് തന്റെ രക്ഷിതാവിങ്കൽ അവന്ന് ഉത്തമമായിട്ടുള്ള താണ്' (ഹജ്ജ്: 30). വീണ്ടും അതേ സൂറത്തിൽ പറയുന്നു: 'ആരെങ്കിലും അല്ലാഹു വിന്റെ ചിഹ്നങ്ങളെ ബഹുമാനിക്കുന്നതായാൽ, നിശ്ചയമായും അത് ഹൃദയങ്ങളുടെ ഭക്തിയിൽ നിന്നുള്ളതാണ്' (ഹജ്ജ്:32). ഈ വചനം പ്രത്യേകം ശ്രദ്ധാർഹമാകുന്നു. വിശുദ്ധ ക്വുർആൻ അല്ലാഹു ബഹുമാനിച്ചിട്ടുള്ള പരിപാവനമായ മതചിഹ്നമാണെന്നു ള്ളതിൽ സംശയമില്ലല്ലോ.

ശത്രുക്കളുടെ അവഹേളനത്തിനോ പരിഹാസത്തിനോ പാത്രമാകുമെന്ന് കണ്ടാൽ ക്വുർആനും കൊണ്ട് അവരുടെ അടുക്കലേക്ക് പോകരുതെന്ന് കൽപിക്കുന്ന ഒരു ഹദീഥ് ബുഖാരിയിലും മുസ്ലിമിലും വന്നിട്ടുണ്ട്. ബുഖാരിയുടെ വ്യാഖ്യാതാവായ ഇമാം അസ്ക്വലാനീ (റ) 'ഫത്ഹുൽബാരി'യിലും, മുസ്ലിമിന്റെ വ്യാഖ്യാതാവായ ഇമാം നവവീ (റ) 'ശറഹു മുസ്ലിമി'ലും ഈ ഹദീഥിനെ വിശകലനം ചെയ്തതു കാണാം. ഈ വിഷയത്തിൽ മുൻഗാമികളുടെ വ്യത്യസ്താഭിപ്രായങ്ങൾ ഉദ്ധരിച്ചു വിശദീകരിച്ചിട്ടുമുണ്ട്. ഹദീഥിൽ ചൂണ്ടിക്കാട്ടിയ കാരണം- അവഹേളനവും പരിഹാസവും-ഇല്ലാത്തപ്പോൾ അതിനു വിരോധമില്ലെന്ന് രണ്ടുപേരും വ്യക്തമാക്കിയിരിക്കുന്നു. അമുസ്ലിംകൾ ക്വുർആൻ തൊടുന്നതിനെയും, അവർക്ക് ക്വുർആൻ പഠിപ്പിക്കുന്നതിനെയും സംബന്ധിച്ചും ഇമാം അസ്ക്വലാനീ (റ) ഒന്നിലധികം സ്ഥലത്ത് സംസാരിച്ചിട്ടുണ്ട്. അദ്ദേഹം പ്രസ്താവിച്ചതിന്റെ രത്നച്ചുരുക്കം ഇതാണ്: 'ഇമാമുകളിൽ ചിലർ പാടുണ്ടെന്നും, ചിലർ പാടില്ലെന്നും തീർത്തു പറഞ്ഞിരിക്കുന്നു. പാടുള്ള അവസരവും, പാടില്ലാത്ത അവസരവും വെവ്വേറെ വിഭജിക്കുകയാണ് മറ്റു ചിലർ ചെയ്തിരിക്കുന്നത്. എന്നാൽ, ക്വുർആന്റെ നേരെ അവഹേളനത്തിനും കയ്യേറ്റത്തിനും ഇടവരികയില്ലെന്നും, ക്വുർആൻ മുഖേന വല്ല നന്മയും അവരിൽ ഉണ്ടായേക്കാമെന്നും കാണുമ്പോൾ അതിനു യാതൊരു വിരോധവുമില്ല' (ഫത്ഹുൽബാരി വാ:1, പേ: 324, വാ :6. പേ: 81, 161, ശറഹ് മുസ്ലിം വാ: 2 പേ :132).

ക്വുർആനിലെ പദങ്ങളുടെയും, അക്ഷരങ്ങളുടെയും ഉച്ചാരണ മുറകൾ, അക്ഷരങ്ങൾ പരസ്പരം കൂട്ടിവായിക്കുമ്പോഴത്തെ സ്വരവ്യത്യാസങ്ങൾ, നീട്ടൽ, കുറുക്കൽ, മണിക്കൽ, എടുപ്പ്, വെപ്പ് എന്നിങ്ങനെയുള്ള പലതിനെയും ശാസ്ത്രീയമായ രീതിയിൽ വിവരിക്കുന്നതും, മുൻഗാമികളായ മഹാന്മാരിൽ നിന്നു മുഖാമുഖമായും നിവേദനമാർഗേണയും അറിയപ്പെട്ടിട്ടുള്ള വായനാ നിയമങ്ങൾ വിവരിക്കുന്നതുമായ പല ഗ്രന്ഥങ്ങളും പലരും രചിച്ചിട്ടുണ്ട്. **علم القراءة والتجويد** (ക്വുർആൻ വായനയുടെയും നന്നായി വായിക്കുന്നതിന്റെയും ശാസ്ത്രം) എന്ന പേരിൽ ഒരു ഇസ്‌ലാമികശാസ്ത്ര വിഭാഗം തന്നെ നിലവിലുണ്ട്. അറബി ഭാഷാ ഗ്രന്ഥങ്ങൾ വായിക്കുന്നതിൽ സാധാരണ ഗൗനിക്കേണ്ടതില്ലാത്ത എത്രയോ കാര്യങ്ങൾ ക്വുർആൻ പാരായണത്തിൽ ഗൗനിക്കേണ്ടതായുണ്ട്. അവ നബി ﷺ യിൽ നിന്നു സ്വഹാബികളും, അവരിൽ നിന്ന് താബിഉകളും അവരിൽ നിന്ന് പിൻഗാമികളുമായി കർണാകർണികയായി പഠിച്ചു വന്ന പാരമ്പര്യ വിജ്ഞാനങ്ങളത്രെ. ചുരുക്കിപ്പറയുന്ന പക്ഷം, ക്വുർആൻ പാരായണ നിയമങ്ങൾ ഒട്ടും അറിയാത്തവന് ക്വുർആൻ ശരിക്കും വായിക്കുവാൻ സാധിക്കുകയില്ല. ഗ്രന്ഥത്തിൽ നിന്നു മാത്രം പഠിച്ചാലും പോരാ, ഗുരുമുഖങ്ങളിൽ നിന്നു തന്നെ നേരിൽ കേട്ടു മനസ്സിലാക്കിയെങ്കിൽ മാത്രമേ അവ വേണ്ടതുപോലെ പ്രയോഗത്തിൽ വരുത്താൻ സാധിക്കുകയുള്ളൂ.

പരസഹായം കൂടാതെ ഒരു മലയാളി മലയാളത്തിൽ വിരചിതമായ 'ഇംഗ്ലീഷ് ഭാഷാസഹായി'കളെ മാത്രം ആസ്പദമാക്കി ഇംഗ്ലീഷ് പഠിച്ചാലുള്ളതുപോലെ, അല്ലെങ്കിൽ ഒരു ഇംഗ്ലീഷുകാരൻ, ഇംഗ്ലീഷിൽ രചിക്കപ്പെട്ട 'മലയാള ഭാഷാ സഹായി'കളിൽ നിന്നും മലയാളം പഠിച്ചാലുള്ളതുപോലെയായിരിക്കും ഗുരുസഹായം കൂടാതെ ക്വുർആൻ വായന പഠിച്ചാലുള്ള അനുഭവം. സംഗീത രീതികൾ പുസ്തകത്തിൽ നിന്നു മാത്രം പഠിച്ചു സംഗീതം പാടിയാലുള്ള കഥയും അങ്ങിനെത്തന്നെ. ക്വുർആനാണെങ്കിൽ, സാധാരണ അറബി ഗദ്യങ്ങളുടെ മാതിരിയോ, പദ്യങ്ങളുടെ മാതിരിയോ ഉള്ള ഒന്നല്ല. അതിന്നു അതിന്റേതായ ഒരു പ്രത്യേക സ്വഭാവമാണുള്ളത്. അത് കവിതയല്ല; എന്നാലത് സാധാരണ രീതിയിലുള്ള ഗദ്യവുമല്ല. ആകയാൽ അതിന്നു അതിന്റേതായ വായനാരീതിയും, വായനാ നിയമവും ഉണ്ട്.

ക്വുർആൻ വായന ശരിപ്പെടുത്തുന്ന വിഷയത്തിൽ അടുത്തകാലം വരെ – പണ്ഡിതന്മാരും പാമരന്മാരും അടക്കം– പിൽക്കാല മുസ്‌ലിംകൾ പൊതുവിൽ കുറെ അതിരുകവിഞ്ഞു പോയിരുന്നു. അതേ സമയത്ത് അതിന്റെ അർത്ഥവും ആശയവും പഠിക്കുകയും, പഠിപ്പിക്കുകയും ചെയ്യുന്നതിൽ അവർ വളരെ അമാന്തം കാണിച്ചിരുന്നുവെന്നതും ഒരു പരമാർത്ഥമത്രെ. അവരുടെ ശ്രമം മുഴുക്കെ ഉച്ചാരണത്തിലും, വായനാശൈലിയിലും മാത്രം കേന്ദ്രീകരിക്കുകയാണ് ചെയ്തത്. ക്വുർആനോടുള്ള തങ്ങളുടെ കടമ അതോടെ അവസാനിച്ചുവെന്നും മിക്കവരും കരുതിവശായി. ഇന്ന് കാര്യവിവരമുള്ള പണ്ഡിതന്മാർ പലരും ഇതിനെതിരിൽ ശബ്ദം ഉയർത്തിയും സമരം നടത്തിയും കൊണ്ടിരിക്കുകയാണ്. തൽഫലമായി ഒട്ടൊക്കെ ആളുകൾക്ക് ക്വുർആൻ മനസ്സിലാക്കണമെന്ന ബോധം ഉണ്ടായിത്തുടങ്ങിയിട്ടുണ്ടെന്നു പറയാം. **الحمد لله** നേരേമറിച്ച് ക്വുർആന്റെ അർത്ഥം അറിഞ്ഞാൽമതി –അതിന്റെ വായനയും പാരായണ കാര്യവും എങ്ങിനെയെങ്കിലും ആയിക്കൊള്ളട്ടെ– എന്നൊരു നിലപാടുകൂടി അതോടൊപ്പം പലരിലും പ്രകടമായിക്കാണുന്നു. ക്വുർആൻ ഗ്രഹിക്കുവാനുള്ള

താൽപര്യത്തിലും, പരിശ്രമത്തിലും സ്വഹാബികൾ താബിഉകൾ തുടങ്ങിയ മുൻഗാമികളെ കവച്ചുവെക്കുന്ന ഒരൊറ്റ വ്യക്തിയും ഇന്നില്ല. അതിന്റെ പാരായണ മുറകളിലും, വായന നന്നാക്കുന്നതിലും അവർ എത്രമാത്രം ശ്രദ്ധ പതിപ്പിച്ചിരുന്നുവെന്ന് മുകളിൽ വായിച്ച ഉദ്ധരണികളിൽ നിന്നും മറ്റും നല്ല പോലെ ഗ്രഹിക്കാമല്ലോ.

'തജ്‌വീദ്' (നന്നാക്കി ഓതൽ)നെ സംബന്ധിച്ചിടത്തോളം ഒരു അവഗണനാനയം മാത്രമല്ല, അതൊരു പഴഞ്ചനും അനാവശ്യവുമാണന്നുപോലും ഒരു ധാരണ ചിലരിൽ കടന്നു കൂടിയിട്ടുണ്ട്. വേറെയും എത്രയോ പ്രവാചകചര്യകളെ ഈ 'പരിഷ്കരണ വാദികൾ' പഴഞ്ചനാക്കി പുറംതള്ളുക പതിവാണ്. അക്കൂട്ടത്തിൽ ഒന്നു മാത്രമാണിതും. പണ്ഡിതന്മാരെന്ന് കരുതപ്പെടുന്ന പലരും ഇന്ന് ക്വുർആൻ വായിക്കുന്നത് കേൾക്കുമ്പോൾ അത്ഭുതം തോന്നും. ഒരക്ഷരം മറ്റൊരക്ഷരമായി മാറുക, അർത്ഥ വ്യത്യാസം വന്നേക്കുമാറ് സ്ഥാനം തെറ്റി നിറുത്തുക (വക്ഫ് ചെയ്യുക), നിറുത്തി വായിക്കൽ അത്യാവശ്യമായ സ്ഥാനങ്ങളിൽ കൂട്ടിവായിക്കുക തുടങ്ങിയ അബദ്ധങ്ങൾ പലതും അവർ നിർലജ്ജം ആവർത്തിക്കുന്നത് കാണാം. അതുപോലെത്തന്നെ, അറബിഭാഷ, അല്പമൊക്കെ കൈകാര്യം ചെയ്യാൻ അറിയാവുന്നവരിൽ പോലും തെറ്റുകൂടാതെ അറബി എഴുതുവാൻ -ക്വുർആൻ വിശേഷിച്ചും- കഴിയാത്ത പലരെയും കാണും. ഇതിലെല്ലാം ഇത്രയും അവഗണനാ നയം സ്വീകരിക്കുന്ന ഇതേ ആളുകൾ, മറ്റു വല്ല പുസ്തകങ്ങളോ വർത്തമാനപത്രങ്ങളോ വായിക്കുമ്പോൾ ഒരാളുടെ പക്കൽ വല്ല അക്ഷരത്തെറ്റോ വടിവുകുറവോ കണ്ടാൽ അത് വളരെ പുച്ഛത്തോടുകൂടി വീക്ഷിക്കുകയും ചെയ്യും. കോമ, പുള്ളി മുതലായ ചിഹ്നങ്ങൾ ഗൗനിക്കാതിരുന്നാൽ പോലും പരിഹാസത്തിനു വിഷയമാക്കുന്ന ഇവർ, ക്വുർആൻ വായനയിലെ തെറ്റുകളെപ്പറ്റി ശ്രദ്ധപതിപ്പിക്കുന്നത് പഴഞ്ചനും നിസ്സാരവുമാക്കുന്നത് കേവലം ഒരു വിരോധാഭാസമത്രെ. ക്വുർആനെ ഉള്ളഴിഞ്ഞു സ്നേഹിക്കുകയും യഥാർത്ഥമായി ആദരിക്കുകയും ചെയ്യുന്നവർ അതിന്റെ വായനയും, അതിന്റെ എഴുത്തും എല്ലാം തന്നെ ഗൗനിക്കാതിരിക്കയില്ല- ഗൗനിക്കേണ്ടതുമുണ്ട്.

## എഴുത്തിലും വായനയിലും അറിഞ്ഞിരിക്കേണ്ട ചില കാര്യങ്ങൾ

ഉഥ്മാൻ (റ)ന്റെ ഖിലാഫത്തു കാലത്ത് പല രാജ്യങ്ങളിലേക്കും മുസ്ഹഫിന്റെ പകർപ്പുകൾ അയച്ചുകൊടുത്തുവെന്നും, അതുകൊണ്ടാണ് മുസ്ഹഫുകൾക്ക് 'ഉഥ്മാനീ മുസ്ഹഫ്' എന്നു പറയപ്പെടുന്നതെന്നും മുമ്പ് പറഞ്ഞുവല്ലോ. അന്ന് ആ മുസ്ഹഫുകളിൽ അംഗീകരിക്കപ്പെട്ടിരുന്ന സമ്പ്രദായത്തിലുള്ള എഴുത്തിന് 'ഉഥ്മാനീ എഴുത്ത്' (**الرسم العثمانى**) എന്ന് പറയപ്പെടുന്നു. മുസ്ഹഫുകളിൽ പൊതുവിൽ അംഗീകരിക്കപ്പെട്ടുവരുന്നതും ഈ സമ്പ്രദായം തന്നെ. പക്ഷേ, മുൻകാലത്തില്ലാത്ത പലതരം പരിഷ്ക്കരണങ്ങളും പിൽക്കാലങ്ങളിൽ സ്വീകരിക്കപ്പെട്ടിട്ടുണ്ട്. ഉഥ്മാനീ എഴുത്തും, സാധാരണ അറബി എഴുത്തും തമ്മിൽ ചില സ്ഥലങ്ങളിൽ വ്യത്യാസമുണ്ടായിരിക്കും. ഉച്ചാരണങ്ങളുടെ അടിസ്ഥാനത്തിൽ പദങ്ങൾ എഴുതുന്ന സമ്പ്രദായം, വകഭേദങ്ങളുടെ അടിസ്ഥാനത്തിൽ പദങ്ങൾ എഴുതുന്ന സമ്പ്രദായം എന്നിങ്ങനെ രണ്ടു സമ്പ്രദായങ്ങളുള്ളതാണ് ഈ വ്യത്യാസത്തിന് മുഖ്യകാരണം. ഉദാഹരണമായി: 'സ്വലാത്ത്' എന്നു ശബ്ദം വരുന്ന പദം **صلوة** എന്നും **صلاة** എന്നും, 'ജാവസ' എന്നു വായിക്കുന്ന പദം **جوز** എന്നും **جاوز** എന്നും എഴുതപ്പെടുന്നു. 'റഹ്മത്ത്' എന്നുള്ളത് **رحمت ،رحمة**, എന്നും, 'അർസൽനാക' എന്നുള്ളത്

ارسلنك، ارسلناك എന്നിങ്ങനെയും എഴുതിവരാറുണ്ട്. ഇതിനെപ്പറ്റി ഇവിടെ കൂടുതൽ വിവരിക്കുന്നില്ല.

മുസ്ഹഫുകളിൽ ഉഥ്മാനീ എഴുത്തുതന്നെ സ്വീകരിക്കേണ്ടതുണ്ടോ, ഇല്ലേ, എന്നതിൽ അഭിപ്രായവ്യത്യാസമുണ്ട്. ഇമാം മാലിക് (റ), ഇമാം അഹ്മദ് (റ) മുതലായവരും ഭൂരിഭാഗം പണ്ഡിതന്മാരും ഉസ്മാനീ എഴുത്തു തന്നെ സ്വീകരിക്കൽ നിർബന്ധമാണെന്ന പക്ഷക്കാരാകുന്നു. ഒരു പ്രത്യേക രീതിയിലുള്ള എഴുത്തുതന്നെ സ്വീകരിക്കണമെന്നുള്ളതിനു ബലപ്പെട്ട തെളിവുകളില്ലെന്നും, ഉഥ്മാൻ(റ)ന്റെ കാലത്തുള്ള മുസ്ഹഫുകളും പിൽക്കാലങ്ങളിൽ എഴുതപ്പെട്ട മുസ്ഹഫുകളും തമ്മിൽ എഴുത്തിൽ പല വ്യത്യാസങ്ങളും കാണുന്നത് അതുകൊണ്ടാണെന്നുമാണ് മറ്റൊരു പക്ഷക്കാർ പറയുന്നത്. എന്നാൽ വായനാവേളയിൽ അർത്ഥോദ്ദേശ്യങ്ങളിൽ മാറ്റം വരത്തക്ക വ്യത്യാസം നേരിടുന്നതിന് എഴുത്തിന്റെ രൂപഭേദം കാരണമായിക്കൂടാ എന്നത് തീർച്ചയാകുന്നു. മൂന്നാമതൊരു അഭിപ്രായം ഇതാണ്: അതാതു കാലത്ത് പ്രചാരത്തിലുള്ള ലിപി സമ്പ്രദായമാണ് മുസ്ഹഫിലും ഉപയോഗിക്കേണ്ടത്. എങ്കിലും പഴയ സമ്പ്രദായത്തിലുള്ള എഴുത്ത് ഒരു ചരിത്ര ലക്ഷ്യമെന്ന നിലക്ക് സൂക്ഷിച്ചു വരേണ്ടതുണ്ട്താനും. ഈ അഭിപ്രായം കൂടുതൽ യുക്തമായിത്തോന്നുന്നു. الله اعلم പൂർവ്വകാല സമ്പ്രദായത്തിലുള്ള ലിപി -പിന്നീട് സ്വീകരിക്കപ്പെട്ടപരിഷ്ക്കരണങ്ങ ളൊന്നും കൂടാതെ- അതേ രൂപത്തിൽ ഉപയോഗിച്ചാൽ ജനങ്ങൾ കുഴപ്പത്തിലാകു ന്നതുകൊണ്ട് ഇക്കാലത്ത് അത് ഉപയോഗിച്ചുകൂടാ എന്നും ചില പണ്ഡിതന്മാർ പ്രസ്താവിച്ചിരിക്കുന്നു.

നബി ﷺ യുടെയും സ്വഹാബികളുടെയും കാലത്ത് അറബി ലിപിയിൽ പുള്ളിയും, 'ഹർകത്ത്-സുകൂൻ' (ـْــُــَــِـ)മുതലായവയും നടപ്പിലുണ്ടായിരുന്നില്ല. അബ്ദുൽ മലികിന്റെ ഖിലാഫത്തു (ഹിജ്റഃ : 65-86) കാലത്ത് ഹജ്ജാജുബ്നു യൂസു ഫിന്റെ പരിശ്രമഫലമായിട്ടാണ് അവ മുസ്ഹഫിൽ നടപ്പാക്കപ്പെട്ടത് എന്നാണ് പറയപ്പെടുന്നത്. അബുൽ അസ്വദുഅലി (റ)യാണ് ആദ്യമായി മുസ്ഹഫിൽ അക്ഷര ങ്ങൾക്ക് പുള്ളിയും മറ്റും കൊടുത്തതെന്നും അഭിപ്രായമുണ്ട്. ഏതായാലും, ഇത് സമുദായത്തിനു ലഭിച്ച മഹത്തായ ഒരു അനുഗ്രഹം തന്നെ. അതില്ലായിരുന്നുവെങ്കിൽ, ഖുർആനിൽ എത്രയോ ഭിന്നിപ്പുകൾ ഉണ്ടാകുമായിരുന്നു. കാലക്രമത്തിൽ ഇവക്കു പുറമെ, സൂറത്തുകളുടെ പ്രാരംഭങ്ങളും, പേരുകളും പ്രത്യേകം അടയാളപ്പെടുത്ത പ്പെട്ടു. ഭാഗങ്ങളും ഉപവിഭാഗങ്ങളും (ജുസ്ഉകളും റുകൂഉകളും) ഓരോ ഭാഗങ്ങളുടെ യും ¼, ½, ¾ മുതലായവയും നിർണയിക്കപ്പെട്ടു. നിറുത്തി വായിക്കേണ്ടതും, ചേർത്തു വായിക്കേണ്ടതുമായ സ്ഥാനങ്ങൾക്ക് പ്രത്യേകം അടയാളങ്ങളും ചിഹ്നങ്ങളും നൽകപ്പെട്ടു. ഇങ്ങിനെയുള്ള പരിഷ്കരണങ്ങളെല്ലാം പിന്നീടുണ്ടായതാകുന്നു. ഇതെല്ലാം മുസ്ഹഫുകൾ തുറന്നുനോക്കിയാൽ കാണാവുന്നതത്രെ.

## വക്ഫും വസ്ലും ( الوقف والوصل )

ഖുർആൻ വായനയിൽ പ്രത്യേകം മനസ്സിരുത്തേണ്ട് കാര്യങ്ങളാണ് 'വക്ഫും' 'വസ്ലും'. നിറുത്തിവായിക്കുക, അഥവാ രണ്ടു പദങ്ങൾക്കിടയിൽ മുറിച്ചു ചൊല്ലുകയാണ് 'വക്ഫ്'. നിറുത്താതെ കൂട്ടിച്ചേർത്തു വായിക്കലാണ് 'വസ്ൽ'. നിറുത്തേണ്ട സ്ഥാനത്ത് നിറുത്താതെയൊ, നേരെമറിച്ചോ വായിക്കുന്ന പക്ഷം

ചിലപ്പോൾ വാക്യങ്ങളുടെ അർത്ഥത്തിൽ മാറ്റമോ അവ്യക്തതയോ സംഭവിച്ചേക്കും. അതുകൊണ്ടാണ് ഇക്കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ടെന്ന് പറഞ്ഞത്. ഗൗനിക്കേണ്ട മറ്റൊരു വിഷയമാണ് 'മദ്ദ്' (**المد** = ദീർഘം). 'മദ്ദ്'കളിൽ അല്പം മാത്രം ദീർഘിപ്പിക്കേണ്ടതും കൂടുതൽ ദീർഘിപ്പിക്കേണ്ടതുമുണ്ട്. ഒരക്ഷരം മറ്റൊരക്ഷരത്തിനു മുമ്പിൽ വരുമ്പോൾ തമ്മിൽ മുറിച്ചു ചൊല്ലേണ്ടതും, ഒന്നൊന്നിൽ ചേർത്തു ചൊല്ലേണ്ടതും ഉണ്ടായിരിക്കും. ഇത്തരം കാര്യങ്ങളെല്ലാം പ്രതിപാദിക്കുന്ന പല അറബി ഗ്രന്ഥങ്ങളും കാണാം. അറബി മലയാളത്തിലും ചിലതെല്ലാം നിലവിലുണ്ട്. മലയാള ലിപിയിൽ ഈ വക വിഷയങ്ങൾ കൈകാര്യം ചെയ്യപ്പെടുവാൻ സൗകര്യം പോരാ. ക്വുർആൻ പാരായണം ചെയ്യുന്നവർ ഓരോന്നും അതതിന്റെ സ്ഥാനങ്ങളിൽ ഓർമിക്കുവാനായിട്ടത്രെ മുസ്ഹഫുകളിൽ ചില ചിഹ്നങ്ങൾ അടയാളപ്പെടുത്തി വരുന്നത്. അവയിൽ കൂടുതൽ ഉപയോഗത്തിലിരിക്കുന്നവയും, അവയുടെ ഉദ്ദേശ്യ

| ചിഹ്നം | ഉദ്ദേശ്യം |
|---|---|
| م | വക്ഫ് ചെയ്യൽ അത്യാവശ്യമാണ്. ഇല്ലാത്തപക്ഷം വാക്യങ്ങളുടെ അർത്ഥത്തിൽ വ്യത്യാസം നേരിട്ടേക്കും. |
| ط | വക്ഫ് ചെയ്യൽ വളരെ നല്ലതാണ്. പക്ഷേ സംസാരിക്കുന്ന വിഷയം പൂർത്തിയായിട്ടില്ല. വാചകം പൂർത്തിയായിട്ടുമുണ്ട്. |
| ج | വക്ഫു ചെയ്യാം. വക്ഫു ചെയ്യാതിരിക്കുന്നതിനും വിരോധമില്ല. |
| ز | വക്ഫു ചെയ്യലാണ് നല്ലത്. |
| ق | വക്ഫിന്റെ ആവശ്യമില്ല. |
| قف | വായിക്കുന്നവൻ കൂട്ടിവായിച്ചേക്കുവാൻ ഇടയുണ്ട്. എങ്കിലും വക്ഫാണ് വേണ്ടത്. |
| سكتة،س | അല്പമൊന്ന് നിറുത്തുക. വക്ഫ് വേണ്ടതില്ല താനും. |
| وقفة | അൽപംകൂടി അധികം നിറുത്തുക |
| ص | ചേർത്തുവായിക്കുകയാണ് വേണ്ടത്. നിറുത്തുന്നതിനു വിരോധവുമില്ല. |
| لا | മുമ്പും പിമ്പുമുള്ള വാക്കുകൾ തമ്മിൽ ഘടനാപരമായ ബന്ധമുള്ളതുകൊണ്ട് ഇവിടെ പൂർത്തിയായ വക്ഫ് ഇല്ല. ആയത്തിന്റെ (സൂക്തത്തിന്റെ) അവസാനത്തിലാണെങ്കിൽ വക്ഫ് ചെയ്യാം. ഇടയ്ക്കു വെച്ചായിരുന്നാൽ -വായനക്കാരൻ വക്ഫ് ചെയ്യാൻ ഹിതമുണ്ടെങ്കിലും- വക്ഫ് ചെയ്യാതിരിക്കുകയാണ് വേണ്ടത് |
| ۝ O ﴿﴾ | ആയത്തുകളുടെ അവസാനത്തെ കുറിക്കുന്നു. (ഈ ആവശ്യാർത്ഥം പലരും പല ചിഹ്നങ്ങൾ ഉപയോഗിക്കാറുണ്ട്. ഈ ചിഹ്നമാണ് കൂടുതൽ ഉപയോഗിച്ചു വരുന്നത്). ആയത്തുകളുടെ അവസാനത്തിൽ നിറുത്തി ഓതുകയാണ് വേണ്ടത്. |

| ചിഹ്നം | ഉദ്ദേശ്യം |
|---|---|
| ع | ഒരു റുകൂഅ് (വിഭാഗം) അഥവാ ഖണ്ഡിക അവസാനിച്ചു. |
| سجدة | ഓത്തിന്റെ സുജൂദ് ചെയ്യേണ്ടുന്ന സ്ഥലം |
| ~ | മദ്ദ് (ദീർഘിപ്പിക്കണം എന്ന അടയാളം) ഇതിൽ അധികം ദീർഘിപ്പിക്കേണ്ടതും അല്ലാത്തതുമായി ഒന്നിലധികം തരമുണ്ട്. അവയെപ്പറ്റി അന്വേഷിച്ചറിയേണ്ടതാണ്. |

ങ്ങളും ഇവിടെ ചുരുക്കി വിവരിക്കാം. കാര്യകാരണ സഹിതം വിശദീകരിച്ചു വിവരിക്കുവാൻ ഇവിടെ സൗകര്യമില്ല.

മുസ്ഹഫുകളുടെ വരികൾക്കിടയിൽ സാധാരണ കാണപ്പെടാറുള്ള ചിഹ്നങ്ങളാണിവ. കൂടാതെ വേറെ ചിലതും കണ്ടേക്കും. പക്ഷേ, മലബാറിൽ അച്ചടിക്കപ്പെടുന്ന മുസ്ഹഫുകളിൽ ഇങ്ങിനെയുള്ള ചിഹ്നങ്ങളെപ്പറ്റി അധികമൊന്നും ഗൗനിച്ചു കാണാറില്ല. വ്യക്തമായ തെറ്റുകളും, അക്ഷരപ്പിഴവുകളും മലബാരീ മുസ്ഹഫുകളിൽ സാധാരണമാണെന്ന് വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. അച്ചുകൂടക്കാർ ഇക്കാര്യം ഗൗരവപൂർവ്വം ശ്രദ്ധിക്കേണ്ടതാകുന്നു.

സാധാരണ ഗ്രന്ഥങ്ങളിൽ, വാക്യങ്ങൾക്കിടയിൽ ഉപയോഗിക്കപ്പെട്ടുകാണാറുള്ള പൂർണവിരാമം, അർദ്ധ വിരാമം, കോമ (. ; ,) മുതലായ ചിഹ്നങ്ങളുടെ സ്ഥാനമാണ് മുസ്ഹഫുകളിൽ മേൽ കണ്ട ചിഹ്നങ്ങൾക്കുള്ളത്. അല്പം ബോധമുള്ള വായനക്കാരൻ വായനാവേളയിൽ ഇത്തരം ചിഹ്നങ്ങളെപ്പറ്റി ഗൗനിക്കുമല്ലോ. ഗൗനിക്കാത്ത പക്ഷം ഉദ്ദേശ്യം മനസ്സിലാക്കുന്നതിൽ ആശയക്കുഴപ്പവും അബദ്ധവും നേരിടുന്നതുമാകുന്നു. അതുപോലെത്തന്നെയാണ് -അതിലും കൂടുതലാണ് -മുസ്ഹഫിൽ കാണപ്പെടുന്ന പ്രസ്തുത ചിഹ്നങ്ങളുടെയും സ്ഥിതി. ക്വുർആന്റെ അർത്ഥം അറിയുകയും, അത് ഓർത്തുകൊണ്ട് വായിക്കുകയും ചെയ്യുന്നവർക്ക് ഈ ചിഹ്നങ്ങളുടെ സന്ദർഭങ്ങളും ആവശ്യങ്ങളും ശരിക്ക് ഗ്രഹിക്കുവാൻ കഴിയും. 'ക്വുർആനിലെ വക്ഫുകൾ അറിയാത്തവന് ക്വുർആൻ അറിയുകയില്ല' എന്ന മഹദ്വാക്യം വളരെ അർത്ഥവത്താകുന്നു.

## വായനാ വ്യത്യാസങ്ങൾ

ക്വുർആൻ വായനക്കാർ അറിഞ്ഞിരിക്കേണ്ടുന്ന മറ്റൊരു കാര്യമാണ് ചില പദങ്ങളിലുള്ള വായനാ വ്യത്യാസങ്ങൾ. മുൻകാലത്ത് ക്വുർആൻ പഠനവും, വായനയും അഭ്യസിച്ചിരുന്നത് ഇന്നത്തെപ്പോലെ ഗ്രന്ഥങ്ങളെ ആസ്പദമാക്കിയായിരുന്നില്ല. നബി ﷺ യിൽ നിന്നു സ്വഹാബികളും, അവരിൽ നിന്നു അവരുടെ പിൻഗാമികളുമായി നേരിൽ കേട്ടു പരിചയിക്കുന്ന പതിവായിരുന്നു മുമ്പുണ്ടായിരുന്നത്. ഇങ്ങിനെ പരിചയിച്ചവരിൽ ചിലർ ക്വുർആനിൽ കൂടുതൽ നൈപുണ്യം നേടിയവരായിരുന്നതുകൊണ്ട് അവരുടെ വായനാരീതിയും, ഉച്ചാരണക്രമങ്ങളും പിൻഗാമികൾ കൂടുതലായി അനുകരിച്ചുവന്നു. അങ്ങിനെയുള്ള മഹാന്മാരുടെ വായനാ സമ്പ്രദായങ്ങളിൽ പരസ്പരം ചില വ്യത്യാസങ്ങൾ കാണപ്പെട്ടേക്കും. എന്നാൽ,

അവയൊന്നുംതന്നെ, ഖുർആന്റെ തത്വങ്ങളിലോ, ആശയങ്ങളിലൊ, പ്രതിപാദ്യ വിഷയങ്ങളിലൊ മാറ്റം വരുത്തുന്നവയല്ലതാനും. അഥവാ വ്യാകരണപരമോ, സാഹിത്യപരമോ, ഉച്ചാരണ സംബന്ധമോ ഉള്ള അല്പസ്വൽപ വ്യത്യാസങ്ങൾ മാത്രമായിരിക്കും. ഇതിന്റെ ഏതാണ്ടൊരു സ്വഭാവം മനസ്സിലാക്കുവാൻ ചുരുക്കം ചില ഉദാഹരണങ്ങൾ കാണിക്കാം:

1). സൂറത്തുൽ ഫാതിഹഃയിൽ 3-ാം ആയത്തിൽ 'മലികി' എന്നും, 'മാലികി' എന്നും വായനയുണ്ട്. (പ്രതിഫല ദിവസത്തിന്റെ) 'രാജാവ്' എന്ന് ഒന്നാമത്തെതിനും, (പ്രതിഫലദിവസത്തിന്റെ) 'ഉടമസ്ഥൻ' എന്ന് രണ്ടാമത്തേതിനും അർത്ഥം വരുന്നു. രണ്ടും തമ്മിൽ ആശയവിരുദ്ധമില്ലല്ലോ.

2). സു: സബഅ് 15 ൽ 'മസ്കനിഹിം' എന്നും 'മസാകിനിഹിം' എന്നും വായിക്കപ്പെട്ടിരിക്കുന്നു. ക്രമപ്രകാരം 'അവരുടെ വാസസ്ഥലം' എന്നും, 'അവരുടെ വാസസ്ഥലങ്ങൾ' എന്നുമാണർത്ഥം. ഒന്ന് ഏകവചനവും, മറ്റേത് ബഹുവചനവുമാണ് എന്ന വ്യത്യാസം മാത്രം. അതേ സൂറത്ത് 13 ൽ 'കൽ-ജവാബി' എന്നും 'കൽ-ജവാബീ' എന്നും വായനയുണ്ട്. ഇതുരണ്ടും എഴുത്തിലും വായനയിലും അല്പ വ്യത്യാസം കാണാമെങ്കിലും അർത്ഥവും പദവും ഒന്നുതന്നെയാണ്. വീണ്ടും അതേ സൂറത്തിൽ തന്നെ 19 ൽ 'ബഅ്ദ്' (**بعد**) എന്നും, ബാഇദ് (**باعد**) എന്നും വായന കാണാം. അക്ഷര വ്യത്യാസമുണ്ടെങ്കിലും അർത്ഥ വ്യത്യാസമില്ല.

3). **إن** എന്ന ഇരട്ട അവ്യയം 'അഇന്ന, അയിന്ന, ആയിന്ന' എന്നും മറ്റും വായിക്ക പ്പെട്ടിട്ടുണ്ട്. ഉച്ചാരണത്തിൽ മാത്രമാണ് ഈ വ്യത്യാസം. ഇങ്ങിനെയുള്ള പ്രധാന വായനാ വ്യത്യാസങ്ങളെപ്പറ്റി നാം അവസരോചിതം ചൂണ്ടിക്കാട്ടുന്നതാണ്. **إن شاء الله**

അബൂബക്ർ, ഉമർ, ഇബ്നുമസ്ഊദ്, ഉബയ്യ്, സൈദ്, സാലിം, മുആദ്, ഇബ്നു അബ്ബാസ്, ഉഥ്മാൻ, അലി (റ) തുടങ്ങിയ അനേകം പേർ ഖുർആനിൽ പ്രത്യേക നൈപുണ്യം നേടിയ സ്വഹാബീവര്യന്മാരിൽ ഉൾപ്പെട്ടവരാകുന്നു. ഇവരിൽനിന്ന് കേട്ടും പരിചയിച്ചും വന്ന ശിഷ്യപരമ്പരയിൽ പെട്ടവരും ഹിജ്റഃ രണ്ടാം നൂറ്റാണ്ടിൽ ജീവിച്ച ഖുർആൻ വായനക്കാരിൽ അഗ്രഗണ്യരും ആയിരുന്ന ഏഴു മഹാന്മാരുടെ നാമങ്ങൾക്ക് പിൽകാലത്തു പ്രത്യേകം പ്രസിദ്ധി ലഭിച്ചു. അബൂഅംറ്, ഇബ്നുകഥീർ, നാഫിഅ്, ഇബ്നു ആമിർ, ആസ്വിം, ഹംസഃ, അലി (റ) ഇവരാണ് ആ മഹാന്മാർ. ഇവർ 'ഏഴു ഓത്തുകാർ' എന്നപേരിൽ അറിയപ്പെടുന്നു.

القراء السبعة:—هم: ابو عمرو بن العلاء البصرى (ت ١٥٤) وابن كثير المكى (ت ١٣٠) وتفع بن عبد الرحمن المدنى (ت ١٦٩) وابن عامر الشامى (ت ١١٨) وعاصم بن ابى النجود الكوفى (ت ١٢٨) وحمزة بن حيب الكوفى (ت ١٥٦) وعلى بن حمزة الكسائى الكوفى (ت ١٨٩)

ഇവരുടെ വായനാ രീതികളാണ് പൊതുവിൽ അംഗീകരിക്കപ്പെട്ടുവരുന്നത്. ഈ ഏഴുപേർക്കിടയിൽ ചുരുക്കം ചില സ്ഥലങ്ങളിൽ കാണപ്പെടുന്ന വായനാവ്യത്യാസങ്ങളെയാണ് നാം ഉദാഹരണസഹിതം മുകളിൽ സൂചിപ്പിച്ചത്.

ഒരേ ഭാഷക്കാർപോലും പല ദേശക്കാരും പല കാലക്കാരും ആകുമ്പോൾ ചില വാക്കുകളുടെ പ്രയോഗത്തിലും, ഉച്ചാരണത്തിലും പരസ്പരം വ്യത്യാസം കാണുക സ്വാഭാവികമാണ്. കേരളക്കരയുടെ തെക്കും, വടക്കും മദ്ധ്യത്തിലും താമസിക്കുന്നവർ തമ്മിലുള്ള ശബ്ദ ശൈലി വ്യത്യാസങ്ങൾ നമുക്ക് സുപരിചിതമാണല്ലോ. കയ്യെഴുത്തിൽ പോലും ഈ വ്യത്യാസം കണ്ടേക്കും. അരനൂറ്റാണ്ടിന്നു മുമ്പും പിമ്പുമുള്ളവർ തമ്മിലും സംസാരത്തിലും ലിപിയിലും വ്യത്യാസമുണ്ടായിരിക്കും. ഇങ്ങനെയുള്ള പല സംഗതികളാണ് ക്വുർആനിലെ മേൽ പ്രസ്താവിച്ച വായനാ വ്യത്യാസങ്ങൾക്ക് കാരണങ്ങൾ. എന്നാലും, ആശയവൈരുദ്ധ്യമോ, വിഷയ വ്യതിയാനമോ ഉണ്ടാകത്തക്ക യാതൊന്നും അവയിൽ ഇല്ലതാനും.

## 2

# ക്വുർആനിലെ വിജ്ഞാനങ്ങൾ

അത്യഗാധമായ ഒരു വിജ്ഞാന മഹാസാഗരമത്രെ വിശുദ്ധ ക്വുർആൻ. ബുദ്ധിശക്തിയും പരിശ്രമവും അനുസരിച്ച് അതിൽ നിന്ന് വിജ്ഞാനങ്ങൾ കരസ്ഥമാകുന്നു. ഉദ്ദേശ്യലക്ഷ്യങ്ങളും, താല്പര്യവും, അഭിരുചിയും, ഭാഗ്യവും അനുസരിച്ച് അതിൽ ഏറ്റക്കുറവുണ്ടായിരിക്കും. ഓരോ ആവർത്തി പരിശോധിക്കുമ്പോഴും മുമ്പ് ലഭിക്കാത്ത വിഭവങ്ങൾ പലതും വായനക്കാരുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നത് കാണാം. ഒരു വൈയാകരണന് വ്യാകരണപാഠങ്ങൾ കൂടുതൽ ലഭിക്കുമ്പോൾ ഒരു സാഹിത്യകാരന് സാഹിത്യത്തിലേക്ക് മുതൽക്കൂട്ടുകൾ ധാരാളം ലഭിക്കുന്നു. ഒരു മതോപദേഷ്ടാവിന് സദുപദേശങ്ങളും താക്കീതുകളുമാണ് കൂടുതൽ കണ്ടെത്തുവാൻ സാധിക്കുന്നതെങ്കിൽ, ഒരു കർമ ശാസ്ത്രപണ്ഡിതന് കർമപരമായ നിയമനിർദ്ദേശങ്ങളും, സൂചനകളുമായിരിക്കും അധികം കണ്ടെടുക്കുവാൻ കഴിയുക. ഒരു സമുദായ നേതാവിന് അനേകം സാമൂഹ്യ നിയമങ്ങളും ഭരണമുറകളും പഠിക്കുവാൻ കഴിയുന്ന അതേ ഗ്രന്ഥത്തിൽനിന്നു ഒരു താർക്കികന് തർക്കശാസ്ത്രവിജ്ഞാനങ്ങളും മനസ്സിലാക്കുവാൻ കഴിയുന്നു. ഭയഭക്തിയും, പരലോക വിശ്വാസവും അടിയുറച്ചു കഴിഞ്ഞിട്ടുള്ള ഒരു വ്യക്തിക്ക് സത്യവിശ്വാസവും, സന്മാർഗവും അത് വർദ്ധിപ്പിച്ചുകൊണ്ടിരിക്കും. അതേ സമയത്ത് അവിശ്വാസത്തിന്റെ കണ്ണുകൾ കൊണ്ട് നോട്ടമിടുകയും, നിഷേധമനസ്സോടുകൂടി വീക്ഷിക്കുകയും ചെയ്യുന്നവർക്ക് അത് നഷ്ടമല്ലാതെ വർദ്ധിപ്പിക്കുകയില്ലതാനും. അങ്ങനെ, ശാസ്ത്രവീക്ഷകന് ശാസ്ത്രീയ വിജ്ഞാനങ്ങളും, ബുദ്ധിമാന് ബുദ്ധി വികാസവും സഹൃദയന് സൽകർമ വാഞ്ഛയും അത് പ്രദാനം ചെയ്യുന്നു. അല്ലാഹു പറയുന്നു: مَافَرَّطْنَافِي الْكِتَابِ مِنْ شَيْءٍ (ഈ ഗ്രന്ഥത്തിൽ നാം യാതൊന്നും വീഴ്ച വരുത്തിയിട്ടില്ല).

അല്ലാഹുവിന്റെ അസ്തിത്വം, അവന്റെ ഏകത്വം, മരണാനന്തരജീവിതം, പരലോക രക്ഷാ ശിക്ഷകൾ, വിശുദ്ധ ക്വുർആന്റെയും നബി തിരുമേനി ﷺയുടെയും സത്യത ആദിയായ മൗലിക പ്രധാനങ്ങളായ വിഷയങ്ങളാണ് ക്വുർആനിലെ മുഖ്യപ്രതിപാദ്യം. ക്വുർആനിലെ പ്രതിപാദ്യവിഷയങ്ങളെ പലരും പലവിധത്തിൽ ഭാഗിക്കാറുണ്ടെങ്കിലും -ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ- അവയെല്ലാം താഴെ കാണുന്ന അഞ്ച് ഇനങ്ങളിൽ ഉൾപ്പെട്ടതാകുന്നു.

1). മതനിയമങ്ങൾ ( **الأحكام** ). ആരാധനാകർമങ്ങൾ, ഇടപാടുകൾ, പെരുമാറ്റങ്ങൾ, ഗാർഹികവും സാമൂഹികവുമായ കാര്യങ്ങൾ തുടങ്ങി ജീവിതവശങ്ങളെ ബാധിക്കുന്ന

വിധിവിലക്കുകളെല്ലാം ഇതിൽ ഉൾപ്പെടുന്നു. മതനിയമങ്ങൾ അഞ്ചുതരത്തിലാണുള്ളത്.

(1) നിർബന്ധം: അഥവാ ഉപേക്ഷിക്കുവാൻ പാടില്ലാത്തത് ( **الواجب**).

(2) ഐച്ഛികം: അഥവാ നിർബന്ധമല്ലാത്തതും അനുഷ്ഠിക്കുവാൻ പ്രോത്സാഹിപ്പിക്കപ്പെട്ടിട്ടുള്ളതും (**المندوب**).

(3) അനുവദനീയം: അഥവാ അനുഷ്ഠിക്കുകയോ ഉപേക്ഷിക്കുയോ ചെയ്യാവുന്നത് (**المباح**).

(4) അനഭിലഷണീയം: അഥവാ വിരോധിക്കപ്പെട്ടിട്ടില്ലെങ്കിലും ഉപേക്ഷിക്കുവാൻ പ്രോത്സാഹിപ്പിക്കപ്പെട്ട കാര്യം ( **المكروه** ).

(5) നിഷിദ്ധം: അഥവാ നിരോധിക്കപ്പെട്ടത് ( **الحرام** ). ഈ അഞ്ചു വിധികൾ **الاحكام الشرعية** (ശരീഅത്ത് വിധികൾ) എന്ന പേരിൽ അറിയപ്പെടുന്നു. ഈ വിഭാഗത്തെപ്പറ്റി വിശകലനം ചെയ്യുന്ന വിജ്ഞാന ശാസ്ത്രത്തിനാണ് ഇസ്‌ലാമിക കർമശാസ്ത്രം അല്ലെങ്കിൽ ധർമശാസ്ത്രം ( **علم الفقه** ) എന്നുപറയുന്നത്.

2. ന്യായവാദങ്ങളും വിമർശനങ്ങളും. അതായത്, സത്യനിഷേധികളുടെ വാദങ്ങൾ ഉദ്ധരിച്ച് ഖണ്ഡിക്കുക, അവരുടെ ന്യായവാദങ്ങൾക്ക് മറുപടി പറയുക, അവയുടെ നിരർത്ഥത സ്ഥാപിക്കുക മുതലായവ. ഖുർആൻ അവതരിക്കുമ്പോൾ അതിന്റെ എതിരാളികൾ പ്രധാനമായി നാലു കൂട്ടരായിരുന്നു. ബഹുദൈവവിശ്വാസികളും (മുശ്‌രിക്കുകൾ), യഹൂദരും, ക്രിസ്ത്യാനികളും, കപടന്മാരും (മുനാഫിഖുകൾ). (ഇവരെപ്പറ്റി കൂടുതൽ വിവരം താഴെ വരുന്നുണ്ട്). നിരീശ്വരവാദികളെക്കുറിച്ചും പ്രകൃതിവാദികളെക്കുറിച്ചും ഖുർആനിൽ പലതും പ്രസ്താവിച്ചിട്ടുണ്ട്. എങ്കിലും, ഖുർആൻ അവതരിച്ച കാലത്ത് ഒരു പ്രത്യേക കക്ഷിയെന്ന നിലക്ക് അവർ നിലവിലുണ്ടായിരുന്നില്ല. ആകയാൽ, അവരുമായുള്ള സംവാദങ്ങൾ ഖുർആനിൽ താരതമ്യേന കുറവായിക്കാണാം. ഈ വിജ്ഞാന വിഭാഗത്തെപ്പറ്റി പ്രധാനമായും പ്രതിപാദിക്കപ്പെടുന്ന ശാസ്ത്രമാണ് ഇസ്‌ലാമിക വിശ്വാസ ശാസ്ത്രം ( **علم الكلام او علم العقائد** ).

3. അല്ലാഹുവിന്റെ ഉൽകൃഷ്ട ഗുണങ്ങൾ, ദൃഷ്ടാന്തങ്ങൾ, അനുഗ്രഹങ്ങൾ ആദിയായവയെ സംബന്ധിച്ചുള്ള ഉൽബോധനങ്ങൾ.

4. സത്യവിശ്വാസികളായ സജ്ജനങ്ങളുടെ സൽഫലങ്ങളും, അവിശ്വാസികളായ ദുർജ്ജനങ്ങളുടെ ദുഷ്ഫലങ്ങളും ഉദാഹരിക്കുന്ന ചരിത്രസംഭവങ്ങളുടെ വിവരണം

5. മരണം, മരണാനന്തര ജീവിതം, വിചാരണ, രക്ഷാശിക്ഷകൾ തുടങ്ങിയ പാരത്രിക കാര്യങ്ങളെക്കുറിച്ചുള്ള വിവരണം. ഈ മൂന്ന് തുറകളിലും വിരചിതമായ ഇസ്‌ലാമിക ഗ്രന്ഥങ്ങൾ ധാരാളമുണ്ട്.

ഈ അഞ്ചുതരം വിജ്ഞാനങ്ങളിൽ, അവസാനത്തെ നാലിനങ്ങൾക്കാണ് ഖുർആൻ ഒന്നാമത്തെതിനെക്കാൾ പ്രാധാന്യം നൽകിക്കാണുക. കാരണം: സത്യവിശ്വാസവും, സന്മാർഗവും സ്വീകരിക്കുന്നതിനുമുമ്പായി കാർമിക നിയമങ്ങൾ ഉപദേശിച്ചിട്ടു ഫലമില്ലല്ലോ. സത്യവിശ്വാസവും, സന്മാർഗവും സ്വീകരിച്ചു കഴിഞ്ഞവർക്ക് അവരുടെ ചര്യയെ വ്യവസ്ഥപ്പെടുത്തുന്നതിനാവശ്യമായ നിയമങ്ങളെ

പറ്റി അറിയേണ്ട ആവശ്യം നേരിടുകയും അവരത് അനുഷ്ഠാനത്തിൽ വരുത്തിക്കൊള്ളുകയും ചെയ്യും. നേരെമറിച്ച് അവിശ്വാസത്തിലും, ദുർമാർഗത്തിലും മുഴുകിക്കിടക്കുന്നവരെ അതിൽ നിന്ന് മോചിപ്പിച്ചു സത്യത്തിലേക്ക് കൊണ്ടുവരുവാനുള്ള ഉപദേശലക്ഷ്യങ്ങളാകട്ടെ, ഒന്നോ രണ്ടോ പ്രാവശ്യം ആവർത്തിച്ചു കേൾപ്പിച്ചാൽ മതിയാവുകയില്ല. അവർക്ക് മാനസാന്തരം ഉണ്ടാകുന്നതുവരെ ആവർത്തിച്ചും വിവരിച്ചും കേൾപ്പിക്കൽ ആവശ്യമാകുന്നു. ഇതുകൊണ്ടാണ് പ്രവാചകത്വത്തിന്റെ ആദ്യകാലങ്ങളിൽ അവതരിച്ച സൂറത്തുകളിൽ, നിയമനിർദ്ദേശങ്ങളും വിധിവിലക്കുകളും ഉൾക്കൊള്ളുന്ന ഭാഗം അധികമൊന്നും കാണാതിരിക്കുന്നത്. ജനങ്ങൾ സത്യമാർഗവുമായി പരിചയപ്പെടുകയും, മൂലസിദ്ധാന്തങ്ങളിലേക്ക് ആകർഷിക്കപ്പെടുകയും ചെയ്തതോടുകൂടിയാണ് കർമവശങ്ങളെപ്പറ്റി പ്രതിപാദിക്കുന്ന ഭാഗങ്ങൾ മിക്കവാറും അവതരിക്കുവാൻ തുടങ്ങിയത്. അജ്ഞതാന്ധകാരത്തിൽ മുഴുകിക്കിടക്കുന്ന ജനങ്ങളെ സത്യത്തിലേക്ക് ക്ഷണിക്കുന്ന ഉപദേശകന്മാരും ക്വുർആന്റെ ഈ നയം അനുകരിക്കേണ്ടതാകുന്നു.

ഇറാക്വുകാരനായ ഒരാളോട് ഒരു സന്ദർഭത്തിൽ ആഇശഃ (റ) പ്രസ്താവിച്ച ചില വാക്യങ്ങൾ ഇവിടെ സ്മരണീയമാകുന്നു. ആ വാക്യങ്ങളുടെ സാരം ഇപ്രകാരമാണ്. 'നബി ﷺക്കു ആദ്യമായി അവതരിച്ചത് 'മുഫസ്സ്വലാ'യ (ചെറിയ) സൂറത്തുകളിൽ ഒന്നായിരുന്നു. അതിൽ സ്വർഗനരകങ്ങളെപ്പറ്റി പ്രസ്താവിച്ചിരിക്കുന്നു. അങ്ങനെ, ജനങ്ങൾ ഇസ്‌ലാമിലേക്ക് വന്നുചേർന്നുകൊണ്ടിരുന്നപ്പോൾ, 'ഹലാലും', 'ഹറാമും' (മതനിയമങ്ങൾ) അവതരിക്കുകയുണ്ടായി. ആദ്യം തന്നെ, 'നിങ്ങൾ കള്ളുകുടിക്കരുത്' എന്നു അവതരിച്ചിരുന്നുവെങ്കിൽ അവർ പറഞ്ഞേക്കും: 'ഞങ്ങളൊരിക്കലും കള്ള് ഉപേക്ഷിക്കുകയില്ല' എന്ന്. നിങ്ങൾ 'വ്യഭിചരിക്കരുത്' എന്ന് അവതരിച്ചിരുന്നുവെങ്കിൽ, അവർ പറഞ്ഞേക്കും: 'ഞങ്ങൾ ഒരിക്കലും വ്യഭിചാരം ഉപേക്ഷിക്കുകയില്ല' എന്ന്. ഞാൻ കളിച്ചു നടക്കുന്ന ഒരു പെൺകുട്ടിയായിരുന്ന കാലത്ത് (എന്റെ ചെറുപ്പത്തിൽ) തന്നെ, മക്കയിൽ വെച്ച് മുഹമ്മദ് നബി ﷺക്ക് ഈ വചനം അവതരിച്ചു: بَلْ السَّاعَةُ مَوْعِدُهُمْ وَالسَّاعَةُ أَدْهَى وَأَمَرُّ (.....പക്ഷേ, അന്ത്യസമയമത്രെ അവരുടെ നിശ്ചിത സമയം. അന്ത്യസമയമാകട്ടെ, ഏറ്റവും ആപൽകരവും, ഏറ്റവും കയ്പുരസമുള്ളതുമായിരിക്കും). സൂറത്തുൽ ബക്വറഃയും സൂറത്തുന്നിസാഉം ആകട്ടെ ഞാൻ തിരുമേനിയുടെ അടുക്കൽ വന്നതിനുശേഷം (മദീനയിൽവെച്ചു) അല്ലാതെ അവതരിച്ചിട്ടില്ല' (ബുഖാരി).

തിരുമേനിക്കു ഏറ്റവും ആദ്യമായി അവതരിച്ചത് സൂറത്തുൽ 'അലക്വ്' ( العلق )ലെ ആദ്യവചനങ്ങളാണെങ്കിലും, അനന്തരം കുറേ ദിവസങ്ങളോളം വഹ്‌യ് വരാതിരിക്കുകയുണ്ടായല്ലോ. പിന്നീട് ആദ്യമായി അവതരിച്ചത് സൂറത്തുൽ മുദ്ദഥ്ഥിർ (المدثر) ആയിരുന്നു. ഈ സൂറത്താണ് നബി ﷺക്ക് ആദ്യം അവതരിച്ചതായി ആഇശാഃ(റ) ആദ്യം ചൂണ്ടിക്കാട്ടിയത്. പിന്നീട് ചൂണ്ടിക്കാട്ടിയ വചനം സൂറത്തുൽ ക്വമറിലെ 46-ാം വചനവുമാകുന്നു. മേൽ പറഞ്ഞ അഞ്ചുതരം വിജ്ഞാന വിഭാഗങ്ങളെക്കുറിച്ച് അടുത്ത അധ്യായങ്ങളിൽ നമുക്ക് വിവരിക്കാം. അതിനു മുമ്പായി ക്വുർആന്റെ പ്രതിപാദന സ്വഭാവത്തെ പറ്റി ചിലത് മനസ്സിലാക്കേണ്ടിയിരിക്കുന്നു.

## പ്രതിപാദന രീതി

ക്വുർആനിൽ വിഷയങ്ങൾ പ്രതിപാദിക്കുന്ന രീതി ഒരു പ്രത്യേക തരത്തിലുള്ളതാകുന്നു. ശാസ്ത്രം, ചരിത്രം, സാഹിത്യം തുടങ്ങിയ കൃതികളിലൊന്നും തന്നെ

സ്വീകരിക്കപ്പെടാറുള്ള പ്രതിപാദനരീതിയും, സംസാര ശൈലിയും അല്ല ക്വുർആൻ സ്വീകരിച്ചിട്ടുള്ളത്. ഒരു വിഷയമോ, സംഭവമോ വിവരിക്കുമ്പോൾ, അതു സംബന്ധമായ എല്ലാ കാര്യവും അവിടെ തന്നെ വിവരിക്കുക, ആദ്യം തൊട്ട് അന്ത്യം വരെ എല്ലാ വശങ്ങളും, ഉപാധികളും ക്രമമായി അതിൽ ഉൾക്കൊള്ളിക്കുക, ഒരു വിഷയം തീർന്ന ശേഷം മാത്രം മറ്റൊന്നിലേക്കു നീങ്ങുക, ആദ്യം പ്രസ്താവിച്ചതുമായി പ്രത്യക്ഷ ബന്ധമുള്ള വിഷയം മാത്രം തുടർന്നു പ്രസ്താവിക്കുക, ഇന്ന അധ്യായത്തിൽ ഇന്നിന്ന വിഷയങ്ങൾ വിവരിക്കണമെന്ന് നിഷ്കർഷിക്കുക ഇത്യാദികാര്യങ്ങളൊന്നും ക്വുർആനിൽ പതിവില്ല. ഗ്രന്ഥരചനയും ശാസ്ത്രവിജ്ഞാനങ്ങളും പ്രചാരത്തിൽ വന്നു കഴിഞ്ഞിട്ടില്ലാത്ത ഒരു കാലത്തും, അവയുമായി പരിചയം സിദ്ധിച്ചിട്ടില്ലാത്ത ഒരു ജനതാമദ്ധ്യത്തിലുമാണല്ലോ ക്വുർആൻ അവതരിച്ചത്. അതേ സമയത്ത് തങ്ങളറിയാതെ തന്നെ, സാഹിത്യത്തിന്റെ മുൻപന്തിയിൽ ആ ജനത എത്തിക്കഴിഞ്ഞിട്ടുമുണ്ടായിരുന്നു. കവിതകളും പ്രസംഗങ്ങളുമാണ് അവരുടെ സാഹിത്യരംഗങ്ങൾ. ഈ പരിതഃസ്ഥിതിയിൽ, ഒന്നാമതായി പ്രസ്തുത ജനതയെ അഭിമുഖീകരിച്ചുകൊണ്ട് അവതരിക്കുന്ന ദൈവിക ഗ്രന്ഥം, അവർക്ക് പരിചിതമല്ലാത്ത ഒരു ശൈലീസമ്പ്രദായത്തോടുകൂടിയായിരിക്കുന്നത് യുക്തമല്ലല്ലോ. ആ ഗ്രന്ഥമാകട്ടെ, ലോകാവസാനംവരെയുള്ള ജനങ്ങളെ ആകമാനം ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതുമാണ്. അപ്പോൾ, ആ ജനതക്കും ഭാവിതലമുറകൾക്കും ഒരുപോലെ ഹൃദ്യവും ആസ്വാദ്യകരവുമായിത്തീരുന്ന സ്വഭാവ സവിശേഷതയോടുകൂടിയായിരിക്കണം ആ ഗ്രന്ഥം. അങ്ങനെ, ക്വുർആൻ അവതരിച്ച കാലത്തേക്കും ഭാവികാലങ്ങൾക്കും പറ്റിയ ഒരു പ്രത്യേകതരം പ്രതിപാദന രീതിയാണ് ക്വുർആനിൽ അല്ലാഹു സ്വീകരിച്ചിട്ടുള്ളത്. ക്വുർആന്റെ പല സവിശേഷതകളിൽ ഒന്നത്രെ അത്.

സർവ്വസ്വീകാര്യമായ തത്വങ്ങളുടെയും, പൊതുവിൽ അംഗീകരിക്കപ്പെട്ട സിദ്ധാന്തങ്ങളുടെയും അടിസ്ഥാനത്തിൽ–സുഗ്രാഹ്യവും, സുപരിചിതവുമായ ഉപമകൾ സഹിതം -സുവ്യക്തങ്ങളായ ലക്ഷ്യ ദൃഷ്ടാന്തങ്ങളോടുകൂടി -മനസ്സിന്നു സമാധാനവും മനസ്സാക്ഷിക്ക് യുക്തവുമായിത്തോന്നുന്ന ന്യായവാദങ്ങളോടുകൂടി- അത് വിഷയങ്ങൾ കൈകാര്യം ചെയ്യുന്നു. ചിലപ്പോൾ വളരെ സംക്ഷിപ്തമായി ഉദ്ധരിച്ച ഒരു വാർത്ത മറ്റൊരിക്കൽ വളരെ സവിസ്തരമായി പ്രതിപാദിക്കും. ശാസ്ത്രീയവും താർക്കികവുമായ സാങ്കേതികാടിസ്ഥാനത്തിൽ വിഷയങ്ങളെ ക്രമീകരിച്ച് ശ്രോതാക്കളെ ഉത്തരം മുട്ടിച്ച് വിജയഭേരി അടിക്കുന്ന സമ്പ്രദായം അതിനില്ല. ഹൃദയം കവരുന്നതും മനസ്സിനെ വശീകരിക്കുന്നതുമായ ഒരു നയമാണ് അത് കൈക്കൊണ്ടിട്ടുള്ളത്. എന്നാൽ താർക്കികവും ശാസ്ത്രീയവുമായ അടിസ്ഥാനത്തിൽ, ഖണ്ഡനങ്ങളോ വിമർശനങ്ങളോ ക്വുർആനിൽ തീരെ ഇല്ലെന്ന് ഇതിനർത്ഥമില്ല. നിശ്ചയമായും അതുണ്ട്. ഒരു സാധാരണക്കാരന്റെ ദൃഷ്ടിയിൽ, അതിന്റെ നയവും പതിവും മുകളിൽ പറഞ്ഞതാണെങ്കിലും സമർത്ഥനായ ഒരു എതിർവാദിയെ സംബന്ധിച്ചിടത്തോളം അത് ശാസ്ത്ര രീത്യാതന്നെ അതിന്റെ ലക്ഷ്യങ്ങളെ സംവിധാനം ചെയ്തിട്ടുള്ളതായി അവന് അനുഭവപ്പെടുന്നതാണ്. പൊള്ളവാദങ്ങൾക്ക് വായടപ്പൻ മറുപടിയും മുഷ്ടിവാദങ്ങൾക്ക് കടുത്ത മറുപടിയും അത് നൽകും.

ഏതെങ്കിലും ഒരു പ്രത്യയശാസ്ത്രത്തിലൊ, തത്വസംഹിതയിലോ വിശ്വസിച്ചിട്ടില്ലാത്ത ഒരാളെ സംബന്ധിച്ചിടത്തോളം ആ ശാസ്ത്രത്തിലെ, അല്ലെങ്കിൽ ആ സംഹിതയിലെ ഓരോ വശവും ഓരോ ഖണ്ഡികയും പ്രത്യേകം പ്രത്യേകം എടുത്തുകാട്ടി സമ്മതിപ്പിക്കുവാനോ, അയാളുടെ അടുക്കൽ തികച്ചും സ്വീകാര്യമായ

അടിസ്ഥാനത്തിൽ അവയെ ന്യായീകരിച്ചു കാണിക്കുവാനോ, സാധ്യമാവുകയില്ല. നേരെ മറിച്ച് ചില പ്രാഥമിക തത്വങ്ങളും മൗലിക സിദ്ധാന്തങ്ങളുമായിരിക്കണം ആദ്യം അയാളുടെ ശ്രദ്ധക്കു വിഷയമാക്കേണ്ടത്. അയാളുടെ ബുദ്ധിക്കും യുക്തിക്കും അവ യോജിക്കുന്നുവെന്ന് ബോധ്യപ്പെട്ട ശേഷം മറ്റുള്ള തത്വങ്ങളിലേക്ക് നീങ്ങണം. ആ പ്രാഥമിക തത്വങ്ങളും മൂല സിദ്ധാന്തങ്ങളും അടിസ്ഥാനപ്പെടുത്തിക്കൊണ്ടായിരിക്കണം ഈ നീക്കം. പിന്നീട് ഇതെല്ലാം ഉപയോഗപ്പെടുത്തിക്കൊണ്ട് അടുത്ത ഭാഗങ്ങളിലേക്ക് നീങ്ങാം. ഉദാഹരണമായി ഒരാൾ പ്രജായത്ത ഭരണ സമ്പ്രദായത്തിൽ ഒട്ടും വിശ്വാസമില്ലാത്തവനും, തനി രാജകീയ ഭരണത്തിൽ മാത്രം വിശ്വാസമുറപ്പിച്ചവനുമാണെന്ന് വിചാരിക്കുക. എന്നിരിക്കെ, ഒരു പ്രജായത്ത ഭരണഘടനയുടെ എല്ലാ വകുപ്പുകളും, അതതു വകുപ്പനുസരിച്ചുള്ള നിയമങ്ങളും എടുത്തുകാട്ടി അവയുടെ ഗുണഗണങ്ങൾ അയാളെക്കൊണ്ട് സമ്മതിപ്പിക്കുക സാധ്യമല്ലല്ലോ. ഇതുപോലെ ത്തന്നെയാണ് ഇസ്‌ലാമിന്റെയും ക്വുർആനിന്റെയും സ്ഥിതിയും. അതിൽ വിശ്വസിക്കാത്തവരെയും അതിന്റെ എതിരാളികളെയും അതിലെ ഓരോ ഇനങ്ങളും വെവ്വേറെ പെറുക്കി എടുത്ത് അവരുടെ അടുക്കൽ സുസമ്മതമായ ഒരടിസ്ഥാനത്തിൽ തല കുലുക്കി സമ്മതിപ്പിക്കുവാൻ സാധിച്ചെന്നു വരികയില്ല. അതിനു പരിശ്രമിക്കുന്നത് പലപ്പോഴും പാഴ്‌വേലയായിരിക്കും. ചില തത്വങ്ങളെപ്പറ്റി അയുക്തികമെന്നോ മറ്റോ വിധി കല്പിച്ചു തള്ളിക്കളയുവാൻ അത് കാരണമാകും. മാത്രമല്ല, ഈ സാഹസത്തിന് മുതിരുന്നവർ, ചിലപ്പോൾ ചില യാഥാർത്ഥ്യങ്ങളെ വളച്ചുതിരിച്ചു ഒപ്പിച്ചു കാണിച്ചുകൊടുക്കുവാനോ, ചില വിട്ടുവീഴ്ചകളോടുകൂടി യാഥാർത്ഥ്യത്തെ ചിത്രീകരിക്കുവാനോ നിർബന്ധിതരായെന്നും വരും.

നിരീശ്വരവാദിയായ ഒരുവനോട് തൗഹീദിന്റെ ഗുണഗണങ്ങളെക്കുറിച്ചോ, പരലോകകാര്യങ്ങളെക്കുറിച്ചോ, നമസ്കാരം, നോമ്പ് മുതലായവയെക്കുറിച്ചോ, വേദമോതിയിട്ടു കാര്യമില്ല. ആദ്യമായി, ലോകത്തിന് ഒരു സ്രഷ്ടാവുണ്ടെന്നതിന്റെ തെളിവുകളും, അതിനുശേഷം ആ സ്രഷ്ടാവിന്റെ അനിവാര്യമായ ഗുണങ്ങളും ബോധ്യപ്പെടുത്തണം. അനന്തരം ഒരു മതത്തിന്റെ ആവശ്യം, പ്രവാചകന്മാരുടെ ആവശ്യം, വേദഗ്രന്ഥത്തിന്റെ ആവശ്യം, അവയുടെ സാധ്യത, സംഭവ്യത എന്നിങ്ങനെ പലതും അയാൾക്ക് വിശ്വാസ്യമായ തെളിവുകളുടെ അടിസ്ഥാനത്തിൽ ബോധ്യപ്പെടുത്തണം. അങ്ങനെ, ക്വുർആൻ ദൈവഗ്രന്ഥമാണെന്നും, മുഹമ്മദ് ﷺ അവന്റെ തിരുദൂതനാണെന്നുമുള്ളതുവരെ എത്തിക്കഴിഞ്ഞാൽ മാത്രമെ, ക്വുർആനിലെ ഓരോ തത്വവും, ഓരോ നിയമവും തൊട്ടെണ്ണി അയാളുടെ ദൃഷ്ടിയിൽ സ്വീകാര്യമാക്കുവാൻ നിവൃത്തിയുള്ളൂ. അല്ലാത്തപക്ഷം, ഏതോ ചില കാര്യങ്ങൾ -അയാളുടെ മനഃസ്ഥിതിക്കും താല്പര്യത്തിനും യോജിച്ചവമാത്രം -അയാൾക്ക് സമ്മതിക്കുവാൻ സാധിച്ചേക്കുമെങ്കിലും പലതും അയാളെ സമ്മതിപ്പിക്കുവാൻ കഴിയാത്തവയായിരിക്കും. ഉദാഹരണമായി, ഇസ്‌ലാമിലെ സകാത്ത് പദ്ധതിയെക്കുറിച്ച് പ്രശംസിച്ചു പ്രസംഗിച്ചേക്കാവുന്ന ഒരു അമുസ്‌ലിം, അതേ സമയത്ത് അതിനെക്കാൾ ക്വുർആൻ വില കൽപ്പിച്ചിട്ടുള്ള നമസ്കാരത്തെപ്പറ്റി പുച്ഛിച്ചു സംസാരിച്ചേക്കും. കാരണം സകാത്തിന്റെ പ്രായോഗികതലത്തെക്കുറിച്ച് അയാൾക്ക് കുറെയെല്ലാം മനസ്സിലാക്കുവാൻ കഴിയും. നമസ്കാരത്തിന്റെ ഉദ്ദേശ്യ ലക്ഷ്യത്തെപ്പറ്റി ഊഹിക്കുവാനും, ചിന്തിക്കുവാനും അയാൾക്ക് സാധിച്ചെന്നുവരില്ല. നേരെ മറിച്ച് ക്വുർആനിലും, നബി ﷺ യിലും വിശ്വസിക്കുന്ന ഒരുവനെ സംബന്ധിച്ചിടത്തോളം, അവ രണ്ടിനുമിടയിൽ വ്യത്യസ്തമായ ഒരു അഭിപ്രായം ഉണ്ടാകുവാൻ നിവൃത്തിയില്ല. അതുപോലെത്തന്നെ,

ഇസ്‌ലാമല്ലാത്ത ഏതെങ്കിലും ഒരു മതത്തിൽ വിശ്വസിക്കുന്ന ഒരാൾക്ക് ഇസ്‌ലാമിലെ ഏതാനും കർമങ്ങളെ തത്വപരമായിട്ടെങ്കിലും സ്വീകരിക്കുവാൻ കഴിയും. അതേ സമയത്ത് അതിലെ ചില ശിക്ഷാനിയമങ്ങളെയോ, വൈവാഹിക നിയമങ്ങളെയോ അനുകൂലിക്കുവാൻ കഴിഞ്ഞെന്നു വരികയില്ല.

ക്വുർആനിലെ പ്രതിപാദ്യവിഷയങ്ങളാകട്ടെ, നാനാമുഖങ്ങളോടുകൂടിയ വയായിരിക്കും. നിരീശ്വരവാദികളെയും, നിർമതവാദികളെയും ഉദ്ദേശിച്ചുള്ളത്, മതാവലംബികളാണെങ്കിലും ദൈവിക മതാവലംബികളല്ലാത്തവരെ ഉദ്ദേശിച്ചുള്ളത്, ഏകദൈവവിശ്വാസികളാണെങ്കിലും നേർമാർഗത്തിൽ നിന്ന് പിഴച്ചുപോയവരെ സംബന്ധിച്ചുള്ളത്, ക്വുർആനിനെയും പ്രവാചകനെയും സ്വീകരിച്ചിട്ടുള്ള സത്യ വിശ്വാസികളെ അഭിമുഖീകരിച്ചുള്ളത്, ഇങ്ങിനെ പലരീതിയിലുള്ളതുമായിരിക്കും. ആകയാൽ ഏതേതു തുറകളിലൂടെയാണ് അത് വിഷയങ്ങൾ കൈകാര്യം ചെയ്യുന്ന തെന്ന് നോക്കിയും, ഏതേത് അടിസ്ഥാനത്തിലാണത് പ്രതിപാദിക്കുന്നതെന്ന് ആലോചിച്ചും വേണം ഓരോന്നിന്റെ തെളിവും, ന്യായവും പരിശോധിക്കുവാൻ. മൗലിക സിദ്ധാന്തങ്ങളും ശാഖാ നിയമങ്ങളും ഒരേ മാനദണ്ഡംവെച്ചുകൊണ്ട് അളക്കുന്നതും യുക്തമല്ല.

മുസ്‌ലിംകളെന്നോ, അമുസ്‌ലിംകളെന്നോ വ്യത്യാസമില്ലാതെ എല്ലാ വിഭാഗക്കാരും – മലയാളഭാഷ അറിയുന്നവരെല്ലാം–നമ്മുടെ ഈ ഗ്രന്ഥവും ഇതുപോലെ യുള്ള ഗ്രന്ഥങ്ങളും വായിച്ചറിയണമെന്നാണ് നമ്മുടെ ആവശ്യവും അഭിലാഷവും. അപ്പോൾ, ആർക്കെങ്കിലും, ക്വുർആനിൽ പ്രസ്താവിച്ചതോ, അതിന്റെ പ്രസ്താവനാവൃത്തത്തിൽ അടങ്ങിയതോ ആയ വല്ല വിഷയത്തിലും, എന്തെങ്കിലും പന്തികേടുണ്ടെന്ന് ഒറ്റനോട്ടത്തിൽ തോന്നിയേക്കുന്ന പക്ഷം, മേൽ വിവരിച്ച യാഥാർത്ഥ്യം മുന്നിൽ വെച്ചു കൊണ്ടായിരിക്കണം അവർ വിധി കൽപ്പിക്കുന്നത്. അങ്ങിനെ ചെയ്യുന്ന പക്ഷം, ഏതൊരു വിഷയവും –അതെത്ര പ്രധാനമോ അപ്രധാനമോ ആയിക്കൊള്ളട്ടെ– യുക്തി പൂർവ്വകവും, ന്യായപൂർണവുമായി കാണാവുന്നതാകുന്നു. ഈ അടിസ്ഥാനം ഗൗനിക്കാതെയുള്ള ഏതു തീരുമാനവും –ക്വുർആനെ സംബന്ധിച്ചോ, മറ്റേതെങ്കിലും തത്വസംഹിതയെ സംബന്ധിച്ചോ ആയിക്കൊള്ളട്ടെ– കേവലം മൗഢ്യവും, വിഢ്ഢിത്തവുമായിരിക്കും. ഈ അടിസ്ഥാനം വീക്ഷിച്ചുകൊണ്ടല്ലാതെ, ക്വുർആന്റെ ഓരോ തത്വവും വെവ്വേറെ മുറിച്ചെടുത്ത് എല്ലാ തരം ആളുകളും പ്രഥമ ദൃഷ്ടിയിൽ തന്നെ നിരുപാധികം അംഗീകരിക്കത്തക്കവണ്ണം ചിത്രീകരിച്ചുകാണിക്കുവാൻ ശ്രമിക്കുന്നത് തികച്ചും പാഴ്‌വേലയായിരിക്കും. ക്വുർആൻ പരിശോധിക്കുമ്പോൾ, ഈ അടിസ്ഥാനം സ്വീകരിച്ചുകൊണ്ടുതന്നെയാണ് അത് വിഷയങ്ങൾ കൈകാര്യം ചെയ്തിട്ടുള്ളതെന്ന് കാണാവുന്നതാകുന്നു. അതുകൊണ്ടുതന്നെയാണ്, ചില തത്വങ്ങൾ ബുദ്ധിയുടെയും യുക്തിയുടെയും അടിസ്ഥാനത്തിലും, ചിലത് ക്വുർആൻ വാക്യങ്ങളുടെയും നബിവചനങ്ങളുടെയും മാത്രം അടിസ്ഥാനത്തിലും, മറ്റു ചില കാര്യങ്ങൾ മുൻഗാമികളുടെ പ്രസ്താവനകളുടെയും വ്യാഖ്യാനങ്ങളുടെയും അടിസ്ഥാനത്തിലും പ്രമാണപ്പെട്ട ക്വുർആൻ വ്യാഖ്യാന ഗ്രന്ഥങ്ങളിൽ പ്രതിപാദിക്ക പ്പെട്ടു കാണുന്നതും.

ഒരു വിഷയം കൈകാര്യം ചെയ്തുകൊണ്ടിരിക്കുന്ന മദ്ധ്യേ, ശ്രോതാക്കൾ അറി ഞ്ഞിരിക്കേണ്ട മറ്റൊരു കാര്യവും ഉണർത്തുക, ഒരു വാദത്തിന്റെ ഖണ്ഡനത്തിൽ അതിന്റെ മറുവശത്തിന്റെ സ്ഥാപനവും ഉൾപ്പെടുത്തുക, തിന്മയെ വിമർശിക്കു

ന്നതോടൊപ്പം നന്മയെ പ്രശംസിക്കുകയും ചെയ്യുക, രക്ഷയെക്കുറിച്ച് സന്തോഷവാർത്ത അറിയിക്കുന്നതോടുകൂടി ശിക്ഷയെക്കുറിച്ച് താക്കീതും നൽകുക, പ്രകൃതി ദൃഷ്ടാന്തങ്ങൾ വിവരിക്കുന്നതിനിടയിൽ കൂടി ചരിത്ര ലക്ഷ്യങ്ങളും ചൂണ്ടിക്കാട്ടുക, സൃഷ്ടി മാഹാത്മ്യങ്ങളെപ്പറ്റി സംസാരിക്കുന്ന മദ്ധ്യേ സ്രഷ്ടാവിന്റെ അനുഗ്രഹങ്ങളും നിരത്തിക്കാട്ടുക മുതലായ പലതും ഖുർആന്റെ പതിവുകളാകുന്നു. അങ്ങനെ ശ്രദ്ധകൊടുത്തു വായന നടത്തുന്നവരുടെ ജിജ്ഞാസ മന്ദീഭവിക്കുവാൻ അനുവദിക്കാതെ മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കുവാൻ അത് പ്രേരണനൽകുന്നു. നിയമങ്ങൾ ഒരു ഭാഗത്ത്, ചരിത്രം മറുഭാഗത്ത്, ഉപദേശങ്ങൾ ഒരു വശത്ത്, ഖണ്ഡനമണ്ഡനങ്ങൾ വേറൊരു വശത്ത് എന്നിങ്ങനെ പ്രത്യേക പംക്തികളായിരുന്നു ഖുർആനെങ്കിൽ, ആ ഗ്രന്ഥം രണ്ടോ നാലോ തവണ പാരായണം ചെയ്താൽ പിന്നീടത് ആവർത്തിക്കുവാൻ ആവേശം തോന്നുമായിരുന്നില്ല. വിഷയങ്ങൾ ആവർത്തിച്ചാവർത്തിച്ചു പറയുന്നത് അതിന്റെ സാധാരണ പതിവാകുന്നു. കാർമികമായ മതനിയമങ്ങൾ മാത്രം അങ്ങിനെ ആവർത്തിക്കപ്പെടാറില്ല. ഓരോ ആവർത്തനത്തിലും, മറ്റുസ്ഥലങ്ങളിൽ കാണപ്പെടാത്ത നവീനതകളും, പുതുമകളും പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കും. വാചകഘടനകളും, അലങ്കാര പ്രയോഗങ്ങളും ഒന്നിനൊന്നു മാറ്റു കൂട്ടിക്കൊണ്ടുമിരിക്കും. വിഷയത്തിനും, സന്ദർഭത്തിനും അനുയോജ്യമായ രീതിയിൽ മുമ്പ് പ്രസ്താവിച്ചതിനു ഉപോൽബലകമെന്നോണം അർത്ഥഗർഭങ്ങളായ ചില വാക്കുകൾകൊണ്ട് ആയത്തുകൾ അവസാനിപ്പിക്കുന്നതും ഖുർആന്റെ പല പ്രത്യേകതകളിൽ ഒന്നാകുന്നു. മിക്കവാറും ആയത്തുകളുടെ അവസാനം പരിശോധിച്ചാൽ ഇത് കാണാവുന്നതാണ്.

ഇത്രയും പറഞ്ഞതിൽ നിന്ന് ഖുർആൻ പാരായണം ഒരു പുണ്യകർമമായി നിശ്ചയിക്കപ്പെട്ടതിലും, അത് സദാ പാരായണം ചെയ്‌വാൻ പ്രോത്സാഹിപ്പക്കപ്പെട്ടതിലും അടങ്ങിയ രഹസ്യം ഏറെക്കുറെ മനസ്സിലാക്കാമല്ലോ. പക്ഷേ, അതിന്റെ ഭാഷയിലൂടെയും, അതിന്റെ സാഹിത്യ ശൈലിയിലൂടെയുമല്ലാതെ ഇപ്പറഞ്ഞ മഹദ് ഗുണങ്ങൾ ആസ്വദിക്കുവാൻ വേണ്ടത്ര സാധ്യമല്ലെന്നുകൂടി നാം അറിഞ്ഞിരിക്കേണ്ടതുണ്ട്. അതോടൊപ്പം ഹൃദയ സാന്നിദ്ധ്യവും ഉറ്റാലോചനയും വായനക്കാരിൽ ഉണ്ടായിരിക്കുകയും വേണം. ومن الله التوفيق

ഓരോ ആയത്തും അതിന്റെ അടുത്ത ആയത്തും തമ്മിലും, ഓരോ സൂറത്തും അടുത്ത സൂറത്തും തമ്മിലും പ്രത്യക്ഷബന്ധം സ്ഥാപിക്കുവാൻ ശ്രമിക്കുന്ന ഒരു പതിവ് പല വ്യാഖ്യാതാക്കളും സ്വീകരിച്ചിരിക്കുന്നത് കാണാം. പലപ്പോഴും അതിലവർ വിജയിച്ചേക്കുമെങ്കിലും, ചിലപ്പോഴെല്ലാം അതിനായി അവർ വളരെ സാഹസപ്പെടേണ്ടി വരുന്നുണ്ട്. അതുപോലെ തന്നെ, ഖണ്ഡനങ്ങൾ, വിമർശനങ്ങൾ, മതവിധികൾ എന്നീ തുറകളിൽ വരുന്ന ആയത്തുകൾക്കെല്ലാം അവതരണഹേതുക്കളാകുന്ന ചില കഥകൾ കണ്ടുപിടിക്കാനും ചിലർ മുതിരാറുണ്ട്. ഇതും തന്നെ, മിക്ക സ്ഥലത്തും സ്വീകാര്യമായ ഏർപ്പാടല്ല. ചില ആയത്തുകളും, ചില സൂറത്തുകളും തമ്മിൽ വിഷയപരമായി അടുത്ത ബന്ധം ഉണ്ടായിരിക്കും. ചിലപ്പോൾ ഇല്ലാതിരിക്കുകയും ചെയ്യും. ചില ആയത്തുകൾ അവതരിച്ചതിന് പ്രത്യക്ഷ കാരണങ്ങളുണ്ടായിരിക്കും. ചിലതിന്റെ അവതരണം വല്ല പ്രത്യേക സംഭവത്തെ തുടർന്നുമായിരിക്കും. ചിലപ്പോൾ അങ്ങിനെയൊന്നും ഉണ്ടായില്ലെന്നോ, ഉണ്ടെങ്കിൽ തന്നെ അത് അജ്ഞാതമായെന്നോ വന്നേക്കാം. ചില സന്ദർഭങ്ങളിൽ, ആയത്ത് അവതരിച്ച കാരണവും സന്ദർഭവും അറിയാത്ത പക്ഷം, അതിന്റെ ശരിയായ ഉദ്ദേശ്യം മനസ്സിലാക്കുവാൻപോലും പ്രയാസമായിരിക്കുകയും

ചെയ്യും. ഇങ്ങനെയുള്ള സ്ഥലങ്ങളിൽ നിശ്ചയമായും അത് ആരായേണ്ടതാണുതാനും. ക്വുർആന്റെ അവതരണ കാലത്ത് നിലവിലുണ്ടായിരുന്ന അന്ധവിശ്വാസങ്ങളും അനാചാര -ദുരാചാരങ്ങളും, ശത്രുക്കൾ അതിന്റെ നേരെ സ്വീകരിച്ചുവന്ന സമ്പ്രദായ ങ്ങളുമെല്ലാംതന്നെ, അതതു വിഷയത്തെ സ്പർശിച്ചുകൊണ്ടുള്ള ആയത്തുകളുടെ അവതരണത്തിനു മതിയായ കാരണങ്ങളാകുന്നു. അഥവാ ഓരോ ആയത്തിനും പ്രത്യേകം അവതരണഹേതു ഉണ്ടായിരിക്കേണ്ട ആവശ്യമില്ല.

സൂറത്തുകളുടെ പ്രാരംഭങ്ങളും, സമാപനങ്ങളും ഒരേ രീതിയിലല്ല ഉള്ളത്. അറബികൾക്കിടയിൽ പരിചയമുള്ളതും സാഹിത്യകാരന്മാർക്കിടയിൽ അംഗീകരിക്കപ്പെട്ടിരുന്നതുമായ പല രീതികളും ക്വുർആൻ അംഗീകരിച്ചതായി കാണാം. പ്രസംഗം, കവിത, ലിഖിതരേഖകൾ, പ്രധാന സംഭാഷണങ്ങൾ ആദിയായവ ആരംഭിക്കുമ്പോൾ അവയുടെ ആദ്യത്തിൽ വർണന, പ്രശംസ, ദൈവസ്തോത്രം, ഉദ്ദേശ്യ സൂചന മുതലായ പ്രാരംഭച്ചടങ്ങുകൾ ഉണ്ടായിരിക്കുക സാധാരണമാണല്ലോ. അതുപോലെ തന്നെ, വിഷയം അവസാനിക്കുമ്പോൾ, ചില സമാപനച്ചടങ്ങുകളും സ്വീകരിക്കപ്പെട്ടേക്കും. ഇപ്രകാരം, ക്വുർആനിലും ചില സൂറത്തുകൾ (അൻആം, അൽകഹ്ഫ് മുതലായവ, അല്ലാഹുവിന്റെ സ്തുതി കീർത്തനങ്ങളോടുകൂടി ആരംഭിച്ചു കാണാം. അൽബക്വറഃ, അന്നൂർ മുതലായ ചില സൂറത്തുകളുടെ ആരംഭത്തിൽ, ഈ ക്വുർആൻ-അല്ലെങ്കിൽ ഈ സൂറത്ത്- ഇന്ന പ്രകാരത്തിലുള്ളതാണ് എന്നിങ്ങനെ ഒരു മുഖവുര കാണാം. സുമർ, മുഅ്മിൻ മുതലായ ചില സൂറത്തുകളുടെ ആരംഭം, ഇത് അല്ലാഹുവിങ്കൽ നിന്നുള്ള ഗ്രന്ഥമാണെന്ന് സ്ഥാപിക്കുന്ന ഒരു പീഠികയോടുകൂടിയാവും. മറ്റു ചില സൂറത്തുകൾ (സ്വാഫ്ഫാത്ത്, ദാരിയാത്ത് പോലെയുള്ളവ) പ്രകൃതി വസ്തു ക്കളെയോ, മലക്കുകൾ മുതലായവയെയോ കുറിച്ചുള്ള വർണനകളാകുന്നു. മുനാഫി ക്വൂൻ, മുജാദിലഃ പോലെ ചില സൂറത്തുകൾ, യാതൊരു ആമുഖവും കൂടാതെ, ആദ്യം മുതൽക്കേ വിഷയത്തിൽ പ്രവേശിച്ചുകൊണ്ടുള്ളവയാണ്. സമാപന വേളയിലും ഇത്പോലെ വൈവിധ്യം കാണും. ക്വുർആൻ സൂക്ഷിച്ചുവായിക്കുന്നവർക്ക് ഇതെല്ലാം സാമാന്യമായെങ്കിലും മനസ്സിലാക്കുവാൻ സാധിക്കുന്നതാണ്.

## എതിരാളികളും അവരോടുള്ള നയങ്ങളും

### 1. മുശ്‌രിക്കുകൾ (ബഹുദൈവ വിശ്വാസികൾ)

അറേബ്യയിലെ മുശ്‌രിക്കുകൾ, തങ്ങൾ ഇബ്‌റാഹീം നബി (അ)യുടെ മതക്കാരാണെന്നും, അദ്ദേഹത്തിന്റെ മാർഗത്തിലാണ് നിലകൊള്ളുന്നതെന്നും വാദിക്കു ന്നവരായിരുന്നു. അവർ, തങ്ങളെപ്പറ്റി 'ഹുനഫാഉ്' എന്നു പറഞ്ഞിരുന്നു.(*) ഇബ്‌റാഹീം നബി (അ)യുടെ മാർഗം സ്വീകരിച്ചവർ എന്നാണ് ഈ വാക്കുകൊണ്ടു വിവക്ഷി ക്കപ്പെടുന്നത്. ഹജ്ജ്കർമം അനുഷ്ഠിക്കുക, കഅ്ബയെ 'ക്വിബ്‌ല'യായി (അഭിമുഖകേന്ദ്രമായി) അംഗീകരിക്കുക, അതിനെ ബഹുമാനിക്കുക, ചേലാകർമം ചെയ്യുക, രക്തബന്ധവും മുലകുടിബന്ധവുമുള്ളവർ തമ്മിൽ വിവാഹം നടത്താ തിരിക്കുക മുതലായ പലതും അവർ സ്വീകരിച്ചുപോന്നിരുന്നു. ദാനധർമാദികൾ, കുടുംബബന്ധം പാലിക്കൽ, വാഗ്ദത്തം നിർവ്വഹിക്കൽ, അതിഥിസൽക്കാരം തുടങ്ങിയ

***(*) ഹുനഫാഉ് (حنفاء) എന്നത് 'ഹനീഫ്' (حنيف) എന്നതിന്റെ ബഹുവചന മാകുന്നു. ഋജുവായ മാർഗം സ്വീകരിച്ചവർ എന്നാണ് വാക്കിന്റെ താൽപര്യം.***

കാര്യങ്ങൾ അവർക്കിടയിൽ അംഗീകരിക്കപ്പെട്ട ഗുണങ്ങളായിരുന്നു. നമസ്കാരം, നോമ്പ്, ശുദ്ധീകരണം മുതലായവയും ചില രൂപത്തിൽ അവർ അനുഷ്ഠിച്ചിരുന്നു. കൊല, വ്യഭിചാരം, കളവ് തുടങ്ങിയവ നിഷിദ്ധങ്ങളായും അവർ കരുതി വന്നിരുന്നു. മതദൃഷ്ട്യാ ഇങ്ങിനെ പലതും -അനുഷ്ഠിക്കേണ്ടതായും ഉപേക്ഷിക്കേണ്ടതായും- ഉണ്ടെന്ന് അവർ സമ്മതിച്ചിരുന്നുവെങ്കിലും, കർമ രംഗത്ത് നോക്കുമ്പോൾ ചില വ്യക്തികളൊഴിച്ചു മറ്റെല്ലാവർക്കുമിടയിലും, മതപരമായ ഒരു അരാജകത്വമാണ് അന്നു ണ്ടായിരുന്നത്.

വിശ്വാസപരമായി നോക്കുന്ന പക്ഷം, ആകാശഭൂമികൾ ഉൾക്കൊള്ളുന്ന ഈ പ്രപഞ്ചത്തിന് ഒരു സ്രഷ്ടാവുണ്ട്. ലോകത്ത് നടക്കുന്ന മഹൽ കാര്യങ്ങളെല്ലാം അവന്റെ കൈക്കാണ് നടക്കുന്നത്. അവൻ സർവ്വശക്തനും സർവ്വജ്ഞനുമാണ്. അവന്റെ വിധിനിർണയങ്ങൾക്കനുസരിച്ചേ കാര്യങ്ങൾ സംഭവിക്കുകയുള്ളൂ. സൃഷ്ടികളിൽ മലക്കുകളാകുന്ന ഒരുതരം ആത്മീയ ജീവികളുണ്ട്, അവർ പരിശുദ്ധരാണ് എന്നിങ്ങനെയുള്ള വിശ്വാസങ്ങൾ അറബികൾക്കുണ്ടായിരുന്നു. പക്ഷേ, സിദ്ധാന്തങ്ങളും, തത്വങ്ങളും ഇങ്ങിനെയെല്ലാമായിരുന്നുവെങ്കിലും, ആ അടിസ്ഥാനത്തിലായിരുന്നില്ല അവരുടെ ജീവിതരീതി.

മുസ്ലിം സമുദായത്തിന്റെ ഇന്നത്തെ പൊതുനില പരിശോധിച്ചു നോക്കിയാൽ തന്നെ ഇപ്പറഞ്ഞത് വേഗം മനസ്സിലാവുന്നതാണ്. മൂലതത്വങ്ങളും പ്രധാന കടമകളുമെല്ലാം-മനസ്സുകൊണ്ടും വാക്കുകൊണ്ടും- അംഗീകരിക്കുന്നതോടൊപ്പം, അനുഷ്ഠാനരംഗത്ത് നാം കാണുന്നതെന്താണ്? നമസ്കാരം, നോമ്പ്, സകാത്ത് മുതലായവ തീരെ ഉപേക്ഷിക്കുകയും, കള്ളുകുടി, പലിശ, അക്രമം, കളവ്, വ്യഭിചാരം തുടങ്ങിയവ നിസ്സങ്കോചം പതിവാക്കിക്കൊണ്ടിരിക്കുകയും ചെയ്യുന്നവരുടെ സംഖ്യ ഒത്തുനോക്കുക! തൗഹീദാണ് (ഏകദൈവവിശ്വാസമാണ്) തങ്ങളുടെ അടിസ്ഥാന വിശ്വാസമെന്ന് സമ്മതിക്കാത്ത മുസ്ലിം നാമധാരികൾ ഉണ്ടായിരിക്കുകയില്ല. പക്ഷേ, ഫലം മറിച്ചും! ഒരുപ്രകാരത്തിലല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ, ശിർക്കിന്റെ പ്രവർത്തനങ്ങൾ നടത്തുകയും, അത് മതമായി ഗണിക്കുകയും ചെയ്യുന്ന കാഴ്ചയാണ് മിക്കവരിലും കാണുന്നത്. മതത്തിന്റെ പേരിൽ കെട്ടിച്ചമച്ച അനാചാരങ്ങളും, മാമൂലുകളും ഇതിന്നു പുറമെയും! ഇത്തരം ദുഷ്ചെയ്തികളിൽ മുഴുകിക്കൊണ്ടി രിക്കുന്ന ആളുകൾ തങ്ങളെപ്പറ്റി നടിക്കുന്നതോ? തങ്ങളാണ് ഏറ്റവും മതവിശ്വാസവും മതഭക്തിയും ഉള്ളവരെന്നുമായിരിക്കും! ഏറെക്കുറെ ഈ നില തന്നെയായിരുന്നു അറബി മുശ്രിക്കുകളുടെതും. ചില വശങ്ങളിൽ അവർ കൂടുതൽ അതിരു കവിഞ്ഞിരുന്നുവെന്നു മാത്രം.

മുശ്രിക്കുകൾ വഴിപിഴച്ചിരുന്നതിന്റെ പ്രധാന കാരണം ശിർക്ക്തന്നെ. അല്ലാഹുവിന് പ്രത്യേകമായുള്ള, അധികാരാവകാശങ്ങളിലും, ഗുണവിശേഷണ ങ്ങളിലും, പ്രവർത്തനങ്ങളിലും ഇതര വസ്തുക്കൾക്ക് പങ്കോ, സാമ്യതയോ കൽപിക്കു ന്നതാണല്ലോ ശിർക്ക്. ലോക കാര്യങ്ങൾ നിയന്ത്രിക്കുന്നതിലും, അദൃശ്യകാര്യങ്ങളെ അറിയുന്നതിലും, രോഗം, സൗഖ്യം, ശാപം, അനുഗ്രഹം, ആഹാരം, രക്ഷ, ശിക്ഷ മുതലായവ നൽകുന്നതിലും മഹാത്മാക്കളായ ചിലർക്കും ചില പങ്കുകളു ണ്ടെന്നായിരുന്നു അവർ ധരിച്ചുവന്നത്. അല്ലാഹുവിന്റെ അറിവും, കഴിവും, എല്ലാറ്റിനുമുപരിയായതാണെന്ന് അവർക്കറിയാം. പക്ഷേ, ഒരു മഹാരാജാവ് തന്റെ അധികാരാവകാശങ്ങളിൽ ചിലത് തനിക്ക് പ്രിയപ്പെട്ട ചില പ്രത്യേകക്കാർക്ക്

വിട്ടുകൊടുക്കുന്നതുപോലെ, അല്ലാഹുവിന്റെ അധികാരാവകാശങ്ങളിൽ ചിലത് അവൻ ചില മഹാന്മാർക്ക് വിട്ടുകൊടുത്തിരിക്കുകയാണെന്നായിരുന്നു അവരുടെ വിശ്വാസം. അങ്ങനെ, ആ മഹാത്മാക്കളുടെ പ്രീതി അല്ലാഹുവിന്റെ പ്രീതിക്കും, അവരുടെ അപ്രീതി അല്ലാഹുവിന്റെ അപ്രീതിക്കും കാരണമാണെന്നും, അവരുടെ ശുപാർശ അല്ലാഹു സ്വീകരിക്കുകയും, അത് അവന്റെ അടുക്കൽ സ്വാധീനം ചെലുത്തുകയും ചെയ്യുമെന്നും അവർ ധരിച്ചുവശായി. ഈ അടിസ്ഥാനത്തിൽ, പലതരം ആരാധനകളും നേർച്ച വഴിപാടുകളും ആ മഹാത്മാക്കൾക്കുവേണ്ടിയും അവർ നടത്തിവന്നു. ഇതുവഴി, പ്രസ്തുത മഹാത്മാക്കൾക്ക് യഥാർത്ഥ ദൈവത്തിന്റെ സ്ഥാനം കൽപ്പിക്കപ്പെടുകയും, സകലവിധ ആരാധനകളും അവർക്കായി അർപ്പിക്കപ്പെടുകയും പതിവായിത്തീർന്നു. അതുമാത്രമാണ് മുക്തിമാർഗമെന്നതുവരെ കാര്യം എത്തി. യഥാർത്ഥ ദൈവമായ അല്ലാഹുവിനുള്ള സ്ഥാനമാനങ്ങൾ വാക്കുകളിൽ മാത്രം അവശേഷിക്കുകയും ചെയ്തു.

നൂഹ് നബി (അ) യുടെ കാലം മുതൽക്കുതന്നെ വിഗ്രഹാരാധന ലോകത്ത് നടപ്പുണ്ടെന്ന് ക്വുർആൻ കൊണ്ട് സ്പഷ്ടമാകുന്നു (സൂറത്തു നൂഹ് നോക്കുക). എന്നാൽ, അറബികളിൽ അത് നടപ്പിൽ വരുത്തിയത് അംറുബ്നുലുഹാ (عمرو بن لحى) എന്നു പേരായ ഒരാളായിരുന്നു. മിക്കവാറും ക്രിസ്ത്വബ്ദം 3-ാം നൂറ്റാണ്ടിൽ ജീവിച്ച ഒരു നാട്ടുരാജാവായിരുന്ന ഇയാൾ, ശാമിൽ നിന്നാണ് ഹിജാസിലേക്കു വിഗ്രഹാരാധന കടത്തിക്കൊണ്ടുവന്നത്. മരണപ്പെട്ടുപോയ മഹാത്മാക്കളുടെ സ്മരണക്കായിട്ടാണ്-പിശാചിന്റെ പ്രേരണപ്രകാരം- ആദ്യം ജനങ്ങൾ പ്രതിമകളുണ്ടാക്കി പ്രതിഷ്ഠിച്ചത് എന്നും, ക്രമേണ ആ പ്രതിമകൾ ആരാധ്യവസ്തുക്കളായി പരിണമിക്കുകയാണ് ഉണ്ടായിട്ടുള്ളതെന്നും നബി വചനങ്ങളിൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്. അതുകൊണ്ടു തന്നെയാണ് പ്രതിമകൾ ഉണ്ടാക്കുകയും, പ്രതിഷ്ഠിക്കുകയും ചെയ്യുന്നതിനെ നബി ﷺ അതികഠിനമായി വിരോധിച്ചിട്ടുള്ളതും. വിഗ്രഹങ്ങളുടെ കൂട്ടത്തിൽ, മരണപ്പെട്ട മഹാത്മാക്കുളുടെ പ്രതിമകൾ മാത്രമല്ല കാലക്രമത്തിൽ ചില മലക്കുകളുടെയും, ചില ജിന്നുകളുടെയും പേരിലും വിഗ്രഹങ്ങൾ സ്ഥാപിക്കപ്പെട്ടു. ദേവീദേവന്മാരെന്ന പേരിലാണ് ഇന്ന് അവ അറിയപ്പെടുന്നത്. മലക്കുകൾ ദൈവത്തിന്റെ പുത്രിമാരാണെന്നായിരുന്നു അവരുടെ സങ്കല്പം. ചുരുക്കിപ്പറഞ്ഞാൽ, ലോകത്ത് തൗഹീദിന്റെ കേന്ദ്രമായി സ്ഥാപിക്കപ്പെട്ട ഒന്നാമത്തെ ദേവാലയമായ പരിശുദ്ധ കഅ്ബഃയുടെ പരിസരങ്ങളിലായി -ക്വുർആൻ അവതരിക്കുന്ന കാലത്ത്- വിവിധ തരത്തിലുള്ള 360 വിഗ്രഹങ്ങൾ സ്ഥലം പിടിച്ചിരുന്നു. അക്കൂട്ടത്തിൽ, അതേ വിശുദ്ധ മന്ദിരം കെട്ടിഉയർത്തിയ ഇബ്റാഹീം നബി (അ), ഇസ്മാഈൽ നബി (അ) എന്നീ പ്രവാചകവര്യന്മാരുടെ പ്രതിമകളും ഉണ്ടായിരുന്നു.

അടിത്തറ ഇളകിയാൽ കെട്ടിടത്തിന് ഇളക്കം ബാധിക്കുകയും, അത് സ്ഥാനം തെറ്റിയാൽ കെട്ടിടം ആകെ തകരുകയും ചെയ്യുമല്ലോ. അതുപോലെ തൗഹീദാകുന്ന അസ്തിവാരം നിലതെറ്റിയതോടെ, അറബികളുടെ ജീവിതക്രമം ആകമാനം അവതാളത്തിലായി. അതോടെ, 'ശിർക്കും' 'തശ്ബീഹും', 'തഹ്രീഫും'(*) (അല്ലാഹുവിനോട് പങ്കുചേർക്കലും, അവനു സാദൃശ്യം കൽപിക്കലും, മതവിധികളെ

(*) الشرك والتشبيه والتحريف

മാറ്റിമറിക്കലും) രംഗപ്രവേശം ചെയ്തു. അനേകതരം അന്ധവിശ്വാസങ്ങളും അനാചാര ദുരാചാരങ്ങളും, ദുർന്നടപ്പുകളും മതതത്വങ്ങളായി മാറി. മരണാനന്തര ജീവിതത്തിലുള്ള വിശ്വാസം നശിച്ചതാണ് അവരെ ഏറ്റവും അധഃപതിപ്പിച്ചത്. മരിച്ചു മണ്ണായിക്കഴിഞ്ഞാൽ പിന്നെ, മറ്റൊരു ജീവിതമോ, രക്ഷാ ശിക്ഷകളോ ഇല്ലെന്നും, അതോടെ എല്ലാം അവസാനിച്ചുവെന്നും അവർ ഉറപ്പിച്ചുവെച്ചു. മരണാനന്തര ജീവിതത്തെപ്പറ്റി പൂർവ്വവേദങ്ങളിൽ പ്രസ്താവിക്കപ്പെട്ടിട്ടുണ്ടെങ്കിലും, ഖുർആനിലേതുപോലെ അത്ര വിശദവും, വ്യക്തവുമായ നിലയിൽ അവയിൽ അതിനെക്കുറിച്ച് പ്രതിപാദിക്കപ്പെട്ടിട്ടില്ലായിരുന്നു. മുശ്രിക്കുകളായ അറബികൾക്ക് പൂർവ്വവേദങ്ങളെ സംബന്ധിച്ചിടത്തോളം, അടുത്ത പരിചയവും ഇല്ല. ഇബ്‌റാഹീം നബി (അ)യുടെയും, ഇസ്മാഈൽ നബി (അ)യുടെയും ശേഷം, മറ്റൊരു പ്രവാചകനുമായി അവർക്ക് നേരിൽ ബന്ധം സ്ഥാപിക്കാൻ അവസരവും ഉണ്ടായിട്ടില്ല. അങ്ങനെ, ദേഹേച്ഛയും, പാരമ്പര്യവും, അനുകരണവും സർവ്വാധാരമായി ചിരകാലം നിലനിന്നുപോന്ന ആ സമുദായത്തിനു ഭൗതിക ദൃഷ്ടിക്കപ്പുറമുള്ള ഒരു ജീവിതത്തെ സംബന്ധിച്ച് വിശ്വസിക്കുവാൻ കഴിയാതായിത്തീർന്നു.

ഇതിന്റെയെല്ലാം അനിവാര്യഫലമായിട്ടാണ്, മുശ്രിക്കുകൾ നബി തിരുമേനി ﷺയുടെ പ്രവാചകത്വവും, ഖുർആനും നിഷേധിച്ചത്. പ്രവാചകത്വത്തെപ്പറ്റി അവർക്ക് നേരിട്ട് പരിചയമില്ലെങ്കിലും, തങ്ങളുടെ ഇടയിൽ ജീവിച്ചു വരുന്ന വേദക്കാർ വഴിയും മറ്റും കേട്ടു പരിചയം ഉണ്ടെന്നതിൽ സംശയമില്ല. തങ്ങളുടെ പൂർവ്വ പിതാക്കളും, വന്ദ്യ നേതാക്കളുമാണല്ലോ ഇബ്‌റാഹീം നബി (അ)യും, ഇസ്മാഈൽ നബി (അ)യും. മൂസാ നബി (അ)യെയും, ഈസാ നബി (അ)യെയും കുറിച്ച് അവർക്ക് കേട്ടറിവുമുണ്ട്. ആകയാൽ, അല്ലാഹു മനുഷ്യരിൽ നിന്ന് പ്രവാചകന്മാരെയും, ദൈവദൂതന്മാരെയും നിയമിക്കുക പതിവുണ്ടെന്ന വസ്തുത അവർക്ക് അജ്ഞാതമല്ല. എന്നാൽ പ്രവാചകന്മാരുടെ യഥാർത്ഥ നിലപാടുകളും സ്ഥിതിഗതികളും എന്തെല്ലാമായിരുന്നുവെന്നോ, ജനങ്ങളും അവരുമായുള്ള ബന്ധം എപ്രകാരമായിരുന്നുവെന്നോ അവർക്കറിഞ്ഞുകൂടാ. ഊഹാപോഹങ്ങളും, പഴഞ്ചൻ കഥകളും വഴി, പ്രവാചകന്മാരെ പറ്റി അവർ എന്തൊക്കെയോ ഊഹിച്ചുവെച്ചിരിക്കുകയായിരുന്നു. മുഹമ്മദ് നബി തിരുമേനി ﷺയാണെങ്കിൽ അവർക്കിടയിൽ അനാഥനായി പെറ്റു വളർന്നുവന്ന ഒരു സാധാരണ വ്യക്തി. മഹാത്മാക്കൾക്ക് –മഹാത്മാക്കളുടെ പേരിൽ നിർമിക്കപ്പെട്ട പ്രതിമകൾക്കു പോലും– ദിവ്യത്വം കൽപിച്ചുവശായ അവർക്ക്, തങ്ങളിൽപെട്ട ഒരു മനുഷ്യൻ ദൈവദൂതനായിത്തീരുകയെന്നത് അസംഭവ്യകാര്യമായിത്തോന്നി. അങ്ങനെ, പ്രവാചകൻ എങ്ങിനെയാണ് തിന്നുകയും, കുടിക്കുകയും അങ്ങാടിയിൽകൂടി നടക്കുകയുമെല്ലാം ചെയ്യുന്നത്? എന്നിത്യാദി ചോദ്യങ്ങൾ അവരിൽ നിന്നു പുറത്തുവന്നു.

ചുരുക്കിപ്പറഞ്ഞാൽ ശിർക്ക്, പരലോക നിഷേധം, ഇബ്‌റാഹീം നബി (അ)യുടെ മാർഗമനുസരിച്ചാണ് തങ്ങൾ നിലകൊള്ളുന്നതെന്ന വാദം, മുഹമ്മദ് നബി ﷺയുടെ പ്രവാചകത്വത്തിന്റെ നിഷേധം ഇങ്ങനെയുള്ള ചില സംഗതികളായിരുന്നു മുശ്രിക്കുകളെ സംബന്ധിച്ച് ഖുർആനിന് പ്രധാനമായി വിമർശിക്കേണ്ടിയിരുന്ന വിഷയങ്ങൾ. ഈ തുറകളിൽ അവർ കൊണ്ടു വരുന്ന ന്യായവാദങ്ങൾക്ക് മറുപടി പറയുകയും ആവശ്യമായിരുന്നു. അക്കാര്യങ്ങൾ ശരിയായിത്തീർന്നാൽ, മറ്റുള്ളതെല്ലാം പ്രയാസമെന്യെ ശരിപ്പെട്ടുകൊള്ളുമായിരുന്നു. ഇതിനായി മുശ്രിക്കുകളെ സംബന്ധിച്ച് ഖുർആൻ സ്വീകരിച്ച നയങ്ങൾ പലതാണ്. ഉദാഹരണമായി:–

1). പൂർവ്വീകന്മാരുടെ അനുകരണവും, പരമ്പരാഗതമായ ഊഹാപോഹങ്ങളു മല്ലാതെ, ബുദ്ധിപൂർവ്വകമോ, വൈദീകമോ ദൈവികമോ ആയ യാതൊരു തെളിവും അവർക്കില്ലെന്നു ഉൽബോധിപ്പിക്കുക.

2). മതാചാരങ്ങളും, മതസിദ്ധാന്തങ്ങളുമായി തങ്ങൾ ആചരിച്ചുവരുന്ന കാര്യങ്ങൾ പ്രവാചകന്മാരുടെയോ, വേദഗ്രന്ഥങ്ങളുടെയോ അധ്യാപനങ്ങളല്ലെന്നും, കെട്ടിച്ച മയ്ക്കപ്പെട്ടവ മാത്രമാണെന്നും ഓർമിപ്പിക്കുക.

3). അല്ലാഹു അല്ലാത്ത മറ്റേതൊരു വസ്തുവിന്നും, റബ്ബോ, ഇലാഹോ (രക്ഷിതാവോ, ആരാധ്യനോ) ആയിരിക്കുവാൻ ഒരുവിധേനയും അർഹതയോ ന്യായമോ ഇല്ല എന്നും, അല്ലാഹുവിന് യാതൊരു പ്രകാരത്തിലുള്ള സാമ്യരും പങ്കുകാരും ഉണ്ടായിരിക്കുവാൻ നിവൃത്തിയില്ല എന്നും സ്ഥാപിക്കുക.

4). എല്ലാ പ്രവാചകന്മാരും പ്രബോധനം ചെയ്തത് തൗഹീദ് മാത്രമായി രുന്നുവെന്നും, അവരെല്ലാം അല്ലാഹുവിന്റെ അടിമകളും അടിയാന്മാരുമായിരുന്നുവെന്നും ഉറപ്പിക്കുക.

5) വിഗ്രഹങ്ങൾ ആരാധ്യവസ്തുക്കളാകുന്നത് പോയിട്ട് സാധാരണ മനുഷ്യരുടെ പദവിപോലും അവക്കില്ലെന്ന് കാര്യകാരണ സഹിതം ഉണർത്തുക.

6) അല്ലാഹുവിന് മക്കളുണ്ടെന്ന വാദം, അങ്ങേയറ്റം വഷളത്വം നിറഞ്ഞ നികൃഷ്ടവാദമാണെന്നും, അല്ലാഹുവിന് മറ്റേതെങ്കിലും വസ്തുവോട് യാതൊരു തരത്തിലുള്ള സാദൃശ്യവും ഇല്ലെന്നും, അവൻ സർവ്വോപരി പരിശുദ്ധനാണെന്നും സ്ഥാപിക്കുക.

7) മുഹമ്മദ് നബി ﷺ ഒന്നാമത്തെ പ്രവാചകനല്ല. അദ്ദേഹത്തിനു മുമ്പ് എത്രയോ പ്രവാചകന്മാർ ഉണ്ടായിട്ടുണ്ട്. അവരുടെയെല്ലാം പ്രബോധന തത്വം ഒന്നു തന്നെയായിരുന്നു, അവരെല്ലാവരും തന്നെ മനുഷ്യരും, മനുഷ്യ പ്രകൃതിയോടു കൂടിയവരുമായിരുന്നു. വഹ്യ് ലഭിക്കുന്നുവെന്നത് കൊണ്ട് അദ്ദേഹം മനുഷ്യനല്ലാ താകുന്നില്ല എന്നൊക്കെ ഗ്രഹിപ്പിക്കുക.

8) ജനങ്ങൾ ആവശ്യപ്പെടുന്ന ദൃഷ്ടാന്തങ്ങൾ കാണിച്ചുകൊടുക്കലും, അദൃശ്യകാര്യങ്ങൾ അറിയലും നബിമാർക്ക് സാധ്യമായ കാര്യങ്ങളല്ല. അല്ലാഹു ഉദ്ദേശിച്ച ദൃഷ്ടാന്തം മാത്രമെ അവരുടെ കൈക്ക് വെളിപ്പെടുകയുള്ളൂ. അവൻ അറിയിച്ചുകൊടുക്കുന്ന അദൃശ്യകാര്യമല്ലാതെ അവർക്ക് അറിയുവാൻ കഴിയുന്നതുമല്ല. പുതിയ വല്ല ദൃഷ്ടാന്തങ്ങൾ കണ്ടാൽ തന്നെയും അതു ഗ്രഹിക്കുവാനോ, വിശ്വസി ക്കുവാനോ അവർ തയ്യാറാവുകയില്ല. അതേ സമയത്ത് സത്യാന്വേഷണം നടത്തുന്ന ഏതൊരുവനും സത്യം ഗ്രഹിക്കുവാൻ വേണ്ടത്ര ദൃഷ്ടാന്തങ്ങൾ അവരുടെ മുമ്പിലുണ്ട്താനും. ഏറ്റവും വലിയ ദൃഷ്ടാന്തം അവരുടെ മുമ്പിലിരിക്കുന്ന ക്വുർആൻ തന്നെയാണ്. അതുപോലെയുള്ള ഒരു ഗ്രന്ഥമോ, അതിലെ അധ്യായംപോലെയുള്ള ഒരു അധ്യായമോ –അവർക്കാകട്ടെ, മറ്റാർക്കെങ്കിലുമാകട്ടെ– കൊണ്ടുവരുക സാദ്ധ്യമല്ല. അത് അല്ലാഹുവിന്റെ ഗ്രന്ഥമാണെന്നുള്ളതിന് ഇതുതന്നെ മതിയായ തെളിവാണ് എന്നൊക്കെ ഉൽബോധനം ചെയ്യുക.

9) നിർജ്ജീവമായിക്കിടക്കുന്ന ഭൂമിയെ മഴ വർഷിപ്പിച്ച് ഉല്പാദനയോഗ്യമാക്കി ത്തീർത്ത് സസ്യലതാദികൾ ഉല്പാദിപ്പിക്കുന്നതുപോലെ, നിർജ്ജീവ വസ്തുക്കളിൽ

നിന്നു ജീവികളെ ഉൽഭവിപ്പിക്കുന്നതു പോലെ, മരണപ്പെട്ട മനുഷ്യൻ പുനരുജ്ജീവിപ്പിക്കപ്പെടുമെന്നതും, ആദ്യം സൃഷ്ടിച്ച സ്രഷ്ടാവിന് ആ സൃഷ്ടിയെ രണ്ടാമതും ജീവിപ്പിക്കുവാൻ ഒട്ടും പ്രയാസമില്ലെന്നതും, ഖുർആന്റെ ഒരു പുതിയ വാദമല്ല -മുൻവേദങ്ങളെല്ലാം ഘോഷിച്ചതു തന്നെയാണ്- ഇതെന്നും തെര്യപ്പെടുത്തുക.

10) സത്യവിശ്വാസവും സന്മാർഗവും സ്വീകരിച്ചാലുണ്ടാകുന്ന നേട്ടങ്ങളും അല്ലാത്ത പക്ഷം അനുഭവിക്കേണ്ടി വരുന്ന ഭവിഷ്യത്തുകളും, ശിക്ഷകളും വിവരിച്ചുകൊടുക്കുക.

ഇങ്ങിനെയുള്ള വിവിധ മാർഗങ്ങളിൽ കൂടിയാണ് ഖുർആൻ മുശ്‌രിക്കുകളെ സമീപിക്കുന്നതും, അഭിമുഖീകരിക്കുന്നതും. എല്ലാംതന്നെ അവർക്ക് സുഗ്രാഹ്യമായ ഭാഷാ ശൈലിയോടുകൂടിയും, സുവ്യക്തങ്ങളായ ലക്ഷ്യ ദൃഷ്ടാന്തങ്ങൾ സഹിതവും. പ്രതിപാദനരീതിയാകട്ടെ, കെട്ടിക്കുടുക്കും വക്രതയുമില്ലാത്തതും.

## 2. വേദക്കാർ അഥവാ യഹൂദരും, ക്രിസ്ത്യാനികളും

മുശ്‌രിക്കുകളുടെ കേന്ദ്രം മക്കയാണല്ലോ. മദീനയിൽ ഇസ്‌ലാമിന് പുതുതായി നേരിടേണ്ടി വന്നത് വേദക്കാരായ യഹൂദരെയും, ക്രിസ്ത്യാനികളെയുമായിരുന്നു. തൗറാത്തിന്റെയും മൂസാ നബി (അ)യുടെയും അനുയായികളാണ് യഹൂദികൾ, അഥവാ ജൂതന്മാർ. തൗറാത്തിന്റെ അധ്യാപനങ്ങളും അവരും തമ്മിലുള്ള ബന്ധം നാമമാത്രമായി അവശേഷിച്ചിരിക്കുകയായിരുന്നു. അതിന്റെ അധ്യാപനങ്ങൾ മാത്രമല്ല, അതിലെ വചനങ്ങൾ പോലും അവരുടെ കൈകടത്തലിനു പാത്രമായിരുന്നു. എന്നുവെച്ചാൽ തൗറാത്തിന്റെ പരിഭാഷയിലും, ഉദ്ധരണിയിലും, വ്യാഖ്യാനത്തിലും അവർ കൃത്രിമങ്ങൾ നടത്തിയിരുന്നു. ഇതുവഴി, തൗറാത്തിൽ ഇല്ലാത്ത ചിലത് അതിൽ കൂട്ടിച്ചേർക്കലും, ഉള്ള ചിലത് മൂടിവെക്കലും അവരുടെ സ്വഭാവമായിരുന്നു. പ്രവാചകത്വവും, പരലോക മോക്ഷവും അവരുടെ കുത്തകാവകാശമായി അവർ വാദിച്ചിരുന്നു. കവിഞ്ഞ പക്ഷം ഒരു ജൂതൻ 40 ദിവസത്തിലധികം നരകത്തിൽ താമസിക്കേണ്ടി വരികയില്ലെന്നും, തങ്ങൾ ദൈവസന്താനങ്ങളും അവന്റെ ഇഷ്ടക്കാരുമാണെന്നുമായിരുന്നു അവരുടെ വാദം. പ്രവാചകന്മാരിൽ അധികപേരും ഇസ്റാഈല്യരിൽ നിന്നാണെന്ന വസ്തുത അവരുടെ ധാരണക്കു ശക്തികൂട്ടി. മൂസാ നബി (അ)ക്കു ശേഷം അവരിൽ കഴിഞ്ഞുപോയ ദീർഘമായ കാലഘട്ടത്തിൽ അനുദിനം വർദ്ധിച്ചുകൊണ്ടേയിരുന്ന ആ ദുഷ്ചെയ്തികൾ മറ്റേതൊരു സമുദായത്തെക്കാളും അവരെ അധഃപതിപ്പിച്ചു കളഞ്ഞു. അതിയായ ലുബ്ധത, ധനമോഹം, വഞ്ചന, അസൂയ മുതലായവ അവരുടെ ചില പ്രത്യേകതകളായിരുന്നുതാനും.

ദൈവവാക്യങ്ങളെക്കാളും അവർ പ്രാധാന്യം കൽപിച്ചുവന്നത് അവരിലുള്ള പണ്ഡിതന്മാരുടെ അഭിപ്രായങ്ങൾക്കാണ്. പണ്ഡിതന്മാരാകട്ടെ, സ്വാർത്ഥത്തിനും, കാര്യലാഭത്തിനും വേണ്ടി എന്തു ചെയ്വാനും മടിയില്ലാത്തവണ്ണം ദുഷിച്ചുപോയിരുന്നു. വാസ്തവത്തിൽ ഈസാ നബി (അ)യിൽ യഹൂദർ വിശ്വസിക്കാതിരുന്നതുതന്നെ, പണ്ഡിതവർഗത്തിന്റെ ദുഷ്പ്രേരണകൾ മൂലമായിരുന്നു. വേദഗ്രന്ഥത്തിലെ വാക്യങ്ങൾ മാറ്റിമറിച്ചും, അതിന്റെ പേരിൽ കളവ് കെട്ടിച്ചമച്ചും, ജനഹിതമനുസരിച്ച് മത വിധികളുണ്ടാക്കിയും അവർ മുതലെടുത്തു കൊണ്ടിരിക്കുയായിരുന്നു. ഇന്നത്തെ മുസ്‌ലിം പാമര ജനങ്ങളെയും, അവരെ തൃപ്തിപ്പെടുത്തിക്കൊണ്ട് സ്വന്തം താല്പര്യങ്ങൾ നേടുന്ന പണ്ഡിതന്മാരെയും കുറിച്ച് ആലോചിച്ചാൽ, അന്നത്തെ

യഹൂദരുടെ സ്ഥിതിഗതികളെപ്പറ്റി ഏതാണ്ടൊന്ന് അനുമാനിക്കാം. 'വേദക്കാർ തങ്ങളുടെ പണ്ഡിതന്മാരെയും, പുരോഹിതന്മാരെയും അല്ലാഹുവിനു പുറമെ റബ്ബു കളാക്കി'(തൗബ: 31) എന്ന ക്വുർആൻ വചനത്തെപ്പറ്റി അദിയ്യുബ്നു ഹാതിം (റ) നബി ﷺയോട് ചോദിച്ചപ്പോൾ, തിരുമേനി പറഞ്ഞ മറുപടി ഇപ്രകാരമായിരുന്നു: 'അല്ലാഹു അനുവദിച്ചതിനെ ആ പണ്ഡിതന്മാർ അവർക്ക് നിഷിദ്ധമാക്കികൊടുത്തു, അതവർ നിഷിദ്ധമായി സ്വീകരിക്കുകയും ചെയ്തു, അല്ലാഹു നിഷിദ്ധമാക്കിയതിനെ അവർ അനുവദനീയമാക്കികൊടുത്തു, അതവർ അനുവദനീയമായി കരുതുകയും ചെയ്തു' (ബുഖാരി). മുസ്‌ലിം സമുദായത്തിന്റെ അധഃപതനത്തിനുള്ള ഒരു മുഖ്യകാരണവും ഇതുതന്നെയാണല്ലോ.

മുൻവേദങ്ങളുടെ കൂട്ടത്തിൽ പ്രഥമ സ്ഥാനം അർഹിക്കുന്ന ഗ്രന്ഥമത്രെ തൗറാത്ത്. കർമപരമായ ജീവിത ക്രമങ്ങളും, അനുഷ്ഠാന മുറകളും അതിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. നിയമസംഹിത എന്നനിലക്ക് ഈസാ നബി (അ)യും അനുയായികളും ആ ഗ്രന്ഥം അംഗീകരിക്കുവാൻ ബാധ്യസ്ഥരായിരുന്നു. ആകയാൽ ഇനിയൊരു പ്രവാചകനും വേദഗ്രന്ഥവും ആവശ്യമില്ലെന്നാണ് യഹൂദികൾ ധരിച്ചുവശായിരുന്നത്. എന്നാൽ അക്കാലത്തേക്കും ആ ജനതക്കും വേണ്ടിയുള്ളതായിരുന്നു ആ നിയമസംഹിതയെന്നും, കാലാവസാനംവരെയുള്ള സകല ജനവിഭാഗങ്ങൾക്കും പറ്റിയ മറ്റൊരു പരിപൂർണ നിയമസംഹിത ആവശ്യമായിരുന്നുവെന്നും, അതാണ് വിശുദ്ധ ക്വുർആൻ എന്നും അവർ മനസ്സിലാക്കിയില്ല. അഥവാ ഈ പരമാർത്ഥം സമ്മതിക്കുവാൻ അവർ തയ്യാറായില്ല ക്വുർആനാണെങ്കിൽ തൗറാത്തിനെ ഒരിക്കലും നിഷേധിക്കുകയല്ല – അതിനെ സത്യപ്പെടുത്തുകയും, ബലപ്പെടുത്തുകയുമാണ്– ചെയ്യുന്നത്. പക്ഷേ, താൽകാലികങ്ങളായിരുന്ന അതിലെ ചില നിയമങ്ങളെ പരിഷ്കരിക്കുകയും, പോരാത്തത് കൂട്ടിചേർക്കുകയും ചെയ്തുകൊണ്ടുള്ള ഒരു പരിപൂർണ നിയമ സംഹിത ലോകത്തിന് പ്രദാനം ചെയ്തിരിക്കുകയാണ് ക്വുർആൻ. തൗറാത്തിലെ പല നിയമങ്ങളും, തത്വങ്ങളും അത് അപ്പടി സ്ഥിരപ്പെടുത്തിയിട്ടുമുണ്ട്.

മേൽപറഞ്ഞതിനു പുറമെ, മുഹമ്മദ് നബി തിരുമേനി ﷺ, ഇസ്മാഈൽ നബി (അ)യുടെ സന്താന പരമ്പരയിൽ ജനിച്ച ആളായതും –അവരുടെ വർഗ പിതാവായ ഇസ്ഹാക് നബി(അ)യുടെ സന്താനപരമ്പരയിൽപെട്ട ആളല്ലാതിരുന്നതും– നബി ﷺയിൽ വിശ്വസിക്കുന്നതുമൂലം തങ്ങളുടെ –അടിസ്ഥാനരഹിതങ്ങളായ– പാരമ്പര്യ നടപടികൾക്കും, നേതൃത്വങ്ങൾക്കും കോട്ടം തട്ടുമെന്ന ഭയവും നബി ﷺയെ നിഷേ ധിക്കുവാൻ യഹൂദന്മാരെ പ്രേരിപ്പിച്ചു. ഈ നിഷേധത്തെ ന്യായീകരിക്കാൻ വേണ്ടി, തൗറാത്തിന്റെ പല ഭാഗങ്ങളും അവർ പൂഴ്ത്തിവെക്കുകയും, ദുർവ്യാഖ്യാനം നടത്തു കയും ചെയ്തു. നബി ﷺയുടെ ആഗമനത്തെ സംബന്ധിച്ചുള്ള പ്രവചനങ്ങളും സൂചനകളുമാണ് ഇതിന് കൂടുതൽ ഇരയായത്.

യഹൂദരുടെ മിക്ക ദോഷങ്ങളും ക്രിസ്ത്യാനികളിലും ഉണ്ടായിരുന്നു. ഈസാ നബി (അ)ക്ക് ദിവ്യത്വം കൽപ്പിച്ചതും, ആ അടിസ്ഥാനത്തിൽ കെട്ടിപ്പടുക്കപ്പെട്ട മറ്റു പല അന്ധവിശ്വാസങ്ങളും കഴിച്ചാൽ, താരതമ്യേന യഹൂദരെക്കാൾ ഭേദമായിരുന്നു ക്രിസ്ത്യാനികൾ. ഈസാ (അ) ദൈവപുത്രനാണെന്നാണ് പൊതുവിലുള്ള ക്രിസ്തീയവാദം. ഇതുവഴി, അല്ലാഹുവിന്റെ പരമപരിശുദ്ധവും, സൃഷ്ടികളുമായി തെല്ലും സാമ്യമില്ലാത്തതുമായ ഉൽകൃഷ്ട ഗുണങ്ങളെ കളങ്കപ്പെടുത്തുകയും,

അല്ലാഹുവിനെ സൃഷ്ടിസമാനമാക്കുകയുമാണ് ക്രിസ്ത്യാനികൾ ചെയ്യുന്നത്. ഇത് അങ്ങേയറ്റം നീചവും നികൃഷ്ടവുമായ ഒന്നാണെന്ന് പറയേണ്ടതില്ലല്ലോ. മൂസാ (അ) ദൈവമാണെന്നോ, ദൈവപുത്രനാണെന്നോ യഹൂദികൾ പറയുന്നില്ല. പക്ഷേ, ഉസൈർ ദൈവപുത്രനാണെന്ന വാദം അവരിലും ഉണ്ടായിരുന്നു. അതോടൊപ്പം ഈസാ നബി (അ) വ്യഭിചാരപുത്രനെന്നും, ആഭിചാരിയെന്നും യഹൂദർ മുദ്രകുത്തുകയും ചെയ്തിരുന്നു.

ക്രിസ്തീയ മതത്തിന്റെ പ്രധാന സിദ്ധാന്തം ത്രിയേകത്വ സിദ്ധാന്തമാകുന്നു. അതായത് പിതാവും (ദൈവവും), പുത്രനും (ഈസായും) പരിശുദ്ധാത്മാവും (റൂഹുൽ ക്വുദ്സും) ചേർന്നതാണ് സാക്ഷാൽ ദൈവം. മൂന്നും കൂടി ഒന്നാണുതാനും എന്നിങ്ങനെയുള്ള വിശ്വാസം, ഇതിനെപ്പറ്റി കൂടുതൽ വിവരം യഥാസ്ഥാനങ്ങളിൽ വെച്ചു കാണാവുന്നതാണ്. (**ان شاء الله**) ഇതനുസരിച്ച് ഈസാ (അ) മനുഷ്യനാണെങ്കിലും അതേസമയം തന്നെ അദ്ദേഹം ദൈവപുത്രനുമാണ്. മറ്റൊരു നിലക്ക് സാക്ഷാൽ ദൈവവും. ഇതാണ് അവരുടെ വാദം. ഇൻജീലിന്റെ ചില പ്രയോഗങ്ങൾ ദുർവ്യാഖ്യാനം ചെയ്തും, ഇൻജീലുകളെന്ന (സുവിശേഷങ്ങളെന്ന) പേരിൽ പിൽകാലത്തു എഴുതിയുണ്ടാക്കപ്പെട്ട ചില ഗ്രന്ഥങ്ങളെ ആസ്പദമാക്കിയും ഇവർ ഈ വാദത്തെ ന്യായീകരിക്കുന്നു. ഈസാ നബി (അ)യിലുള്ള വിശ്വാസം ഇവരിൽ അതിരു കവിഞ്ഞുപോയിരിക്കുകയാണെന്ന് വ്യക്തമാണ്. ഇതുപോലെയുള്ള ചില അന്ധ വിശ്വാസങ്ങൾ, ചില 'ശൈഖന്മാരെ'യും 'ഔലിയാ'ക്കളെയും സംബന്ധിച്ച് ചില പാമര മുസ്ലിംകൾക്കിടയിലും കടന്നുകൂടിയിട്ടുണ്ട്. 'നിങ്ങൾക്കു മുമ്പുള്ളവരുടെ -വേദക്കാരുടെ-മാർഗങ്ങളെ മുഴത്തിനു മുഴമായും, ചാണിനു ചാണായും, നിങ്ങളും പിൻ പറ്റുന്നതാണ്' **لتتبعن سنن من كان قبلكم شبرا بشبر وذراعا بذراع – الترمذى** എന്ന് നബി ﷺ പ്രവചനം ചെയ്തിട്ടുള്ളത് സ്മരണീയമാകുന്നു. ഈ ക്രിസ്തീയ മൂല സിദ്ധാന്തം അംഗീകരിക്കുന്നതിനു പകരം അങ്ങേയറ്റം ആക്ഷേപിക്കുകയാണല്ലോ ക്വുർആൻ ചെയ്തത്. അതുകൊണ്ടും, മുഹമ്മദ് ﷺ ഇസ്റാഈൽ വർഗത്തിൽപ്പെട്ട ആളല്ലാത്തതുകൊണ്ടും ക്രിസ്ത്യാനികളും ക്വുർആന്റെ വൈരികളായി. തൗറാത്തിലെ പ്രവചനങ്ങളെപ്പറ്റി യഹൂദർ ചെയ്തതുപോലെത്തന്നെ നബി ﷺയുടെ വരവിനെക്കുറിച്ച് ഇൻജീലിലുള്ള പ്രവചനങ്ങളെ ഇരുവിഭാഗവും അന്യഥാ വ്യാഖ്യാനിച്ചു തൃപ്തിയടഞ്ഞു.

തോന്നിയവാസത്തിലും ദുർനടപ്പിലും ദീർഘകാല പാരമ്പര്യം യഹൂദർക്കായിരുന്നതുകൊണ്ട് ക്വുർആനിനോടുള്ള ശത്രുതയിൽ കൂടുതൽ കാഠിന്യം പ്രത്യക്ഷപ്പെട്ടിരുന്നതും അവരിൽനിന്നായിരുന്നു. ഈ വസ്തുത ക്വുർആൻ തന്നെ വ്യക്തമാക്കിയിട്ടുണ്ട്. സത്യവിശ്വാസികളോട് ഏറ്റവും കഠിനമായ ശത്രുതയുള്ളത് യഹൂദർക്കും, മുശ്രിക്കുകൾക്കുമാണെന്നും ക്രിസ്ത്യാനികളാണ് സത്യവിശ്വാസികളോട് കൂടുതൽ താൽപര്യബന്ധമുള്ളവരെന്നും (സുറ: മാഇദഃ 85ൽ) അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. ഇരുകൂട്ടരോടും ക്വുർആൻ കൈക്കൊണ്ട നയം ചുരുക്കത്തിൽ ഇങ്ങിനെ വിവരിക്കാം:

1). അവരിൽ സത്യഭ്രംശം വന്നുപോയിട്ടുള്ള മാർഗങ്ങളെ ക്വുർആൻ ചൂണ്ടിക്കാട്ടി.

2). വേദഗ്രന്ഥങ്ങളിൽ അവർ ഒളിച്ചു വെച്ച പല ഭാഗവും അത് വെളിപ്പെടുത്തി.

3). അവർ ഒരു റസൂലിന്റെ വരവ് കാത്തിരിക്കുകയായിരുന്നുവെന്നും, ആ റസൂൽ

വന്നു കഴിഞ്ഞപ്പോൾ അസൂയയും അഹന്തയും നിമിത്തം അവർ നിഷേധിക്കുകയാണ് ചെയ്തതെന്നും തുറന്നുകാട്ടി.

4). തങ്ങളുടെ വേദഗ്രന്ഥം യഥാർത്ഥ രൂപത്തിൽ സ്വീകരിച്ചിരുന്നുവെങ്കിൽ ക്വുർആനിലും നബിയിലും അവർ വിശ്വസിക്കാതിരിക്കുവാൻ നിർവ്വാഹമില്ലായിരുന്നു വെന്നു തെളിയിച്ചു. പലപ്പോഴും, അവരുടെ വേദ ഗ്രന്ഥങ്ങളിൽ നിന്ന് തന്നെ അവരുടെ അബദ്ധങ്ങൾ തെളിയിച്ചു കൊടുത്തു.

5). മോക്ഷവും വിജയവും ഒരു ജനതയുടെയോ, വർഗത്തിന്റെയോ പ്രത്യേക അവകാശമല്ലെന്നും, സത്യവിശ്വാസവും സൽക്കർമവും സ്വീകരിക്കുന്നവർ ആരൊക്കെ യാണോ അവർക്കെല്ലാം മോക്ഷവും, രക്ഷയും ഉണ്ടെന്നും അത് വിളംബരം ചെയ്തു.

6). അതുപോലെത്തന്നെ, പ്രവാചകത്വവും ഒരു വർഗത്തിന്റെയും കുത്തകയല്ല, അല്ലാഹു ഉദ്ദേശിച്ചവർക്ക് അവൻ കൊടുക്കുന്ന അനുഗ്രഹമാണത് എന്ന് ഉൽബോധിപ്പിച്ചു.

7). ഒരു പ്രവാചകൻ നിയോഗിക്കപ്പെട്ടാൽ, മുൻപ്രവാചകന്മാരുടെ സമുദായത്തിൽ നിലവിലുള്ളവരെല്ലാം ആ പ്രവാചകനിൽ വിശ്വസിക്കേണ്ടതുണ്ട്. പ്രവാചക ന്മാരുടെയെല്ലാം പ്രബോധന സിദ്ധാന്തങ്ങൾ ഒന്നു തന്നെയാണ്. അനുഷ്ഠാന പരമായ നടപടികളിൽ മാത്രമേ ചില വ്യത്യാസങ്ങളുണ്ടായിരിക്കുകയുള്ളൂ. അല്ലാഹുവിനെ യല്ലാതെ റബ്ബും ഇലാഹും ആക്കാൻ പാടില്ല. പ്രവാചകന്മാരടക്കമുള്ള എല്ലാവരും അവന്റെ അടിമകളാകുന്നു. എന്നിങ്ങനെയുള്ള പരമാർത്ഥങ്ങൾ ക്വുർആൻ അവരുടെ മുമ്പിൽ വെച്ചു.

8). മുൻവേദങ്ങളിലൊന്നിനെയും ക്വുർആൻ നിരാകരിക്കുന്നില്ല, മറിച്ച് എല്ലാറ്റിനെയും സത്യപ്പെടുത്തുകയും അവയിലെല്ലാം വിശ്വസിക്കണമെന്ന് ശാസി ക്കുകയുമാണ് ചെയ്യുന്നത്. പക്ഷേ, എന്നെന്നേക്കും നിലനിൽക്കത്തക്ക ഒരു പരിപൂർണ നിയമസംഹിതയും, മനുഷ്യപുരോഗതിയുടെ എല്ലാ കാലഘട്ടങ്ങൾക്കും ഒത്തിണങ്ങുന്ന വേദഗ്രന്ഥവും ആയിരിക്കുവാൻ അവകൊണ്ട് ഉദ്ദേശിക്കപ്പെട്ടിട്ടില്ലായിരുന്നു. ആ സ്ഥാനം ക്വുർആനിന്നാണുള്ളത് എന്നൊക്കെ അത് പ്രഖ്യാപിച്ചു.

## 3. മുനാഫിക്വുകൾ (കപടവിശ്വാസികൾ)

മദീനയിൽ ക്വുർആനിനു നേരിടേണ്ടിവന്ന മറ്റൊരു ശത്രുവിഭാഗമാണ് മുനാഫിക്വുകൾ. രണ്ടുതരക്കാരെപ്പറ്റിയാണ് മുനാഫിക്വുകൾ എന്നു പറയാറുള്ളത്.

ഒരു തരക്കാർ, മനസ്സിൽ തികച്ചും അവിശ്വാസം കുടികൊള്ളുന്നതോടൊപ്പം, താൽക്കാലികമായ താൽപര്യങ്ങളും, പരിതഃസ്തിഥിയും നിമിത്തം ഇസ്‌ലാമിന്റെ വേഷം അണിഞ്ഞവരായിരുന്നു. ഇവർ മുസ്‌ലിംകളുടെ ഇടയിൽ വരുമ്പോൾ തങ്ങൾ മുസ്‌ലിംകളാണെന്ന് അഭിനയിക്കുകയും, തക്കം കിട്ടുമ്പോൾ ഇസ്‌ലാമിനെതിരായി പ്രവർത്തിക്കുകയും, അവിശ്വാസികളുടെ അക്രമ പ്രവർത്തനങ്ങളിൽ പങ്കെടുക്കുകയും ചെയ്യും. ഈ വിഭാഗത്തെ കുറിച്ചാണ് സൂറഃ 4:145 ൽ 'നിശ്ചയമായും മുനാഫിക്വുകൾ നരകത്തിലെ ഏറ്റവും താഴ്ന്ന പടിയിലാണ്' എന്ന് അല്ലാഹു പ്രസ്താവിച്ചത്. ഇത്തരം നിഫാക്വിന്റെ (കാപട്യത്തിന്റെ) ആൾക്കാരെ കുറിച്ച് നബി ﷺ യുടെ കാലശേഷം ശരിക്ക് മനസ്സിലാക്കുവാനും, തിരിച്ചറിയുവാനും സാദ്ധ്യമല്ല. കാരണം, ബാഹ്യത്തിൽ

കാണപ്പെടുന്നതനുസരിച്ച് വിധി കൽപ്പിക്കുകയല്ലാതെ, ഹൃദയത്തിലെ വിശ്വാസവും അവിശ്വാസവും സൂക്ഷ്മമായി മനസ്സിലാക്കുവാൻ വഹ്‌യ്കൊണ്ടല്ലാതെ സാദ്ധ്യമല്ലല്ലോ. ഒരു പ്രകാരത്തിൽ നോക്കുമ്പോൾ, പ്രത്യക്ഷ ശത്രുക്കളെക്കാൾ സ്വൈരക്കേടാണ് ഇവർമൂലം ഇസ്‌ലാമിനുണ്ടായിട്ടുള്ളത്. മുസ്‌ലിംകളുടെ രഹസ്യങ്ങൾ മനസ്സിലാക്കി ശത്രുക്കൾക്ക് ഒറ്റിക്കൊടുക്കുവാനും ശത്രുക്കളുമായി ഗുഢാലോചനകൾ നടത്തി കുഴപ്പം സൃഷ്ടിക്കുവാനും ഇവർക്ക് കൂടുതൽ സൗകര്യം ഉണ്ടായിരിക്കുമല്ലോ.

ഈ വിഭാഗക്കാരെ കുറിച്ച് വളരെ പരുഷവും, കടുത്തതുമായ വാക്കുകളിലാണ് ക്വുർആൻ സംസാരിക്കാറുള്ളത്. കനത്ത താക്കീതുകളും അവർക്ക് നൽകിയിട്ടുണ്ട്. അവരുടെ പല രഹസ്യങ്ങളും, ഗൂഢതന്ത്രങ്ങളും ക്വുർആൻ തുറന്നു കാട്ടി. അവർമൂലം ഉണ്ടായേക്കാവുന്ന പല അനിഷ്ടസംഭവങ്ങളെയും അല്ലാഹു മുൻകൂട്ടി നബി ﷺയെ ഉണർത്തിയിട്ടുണ്ട്. പ്രത്യക്ഷത്തിൽ മുസ്‌ലിംകളോടെന്നപോലെ നബി ﷺ അവരോടും പെരുമാറിയിരുന്നുവെങ്കിലും- യഥാർത്ഥത്തിൽ അവർ ശത്രുക്കളാണെന്ന് പൂർണബോധ്യമുള്ളതുകൊണ്ട്- അവരെക്കുറിച്ച് എപ്പോഴും ജാഗ്രതയിലായിരുന്നു. ഇവരെ തിരിച്ചറിയുമാറുള്ള ലക്ഷണങ്ങൾ പലതും ക്വുർആൻ നബി ﷺക്ക് ചൂണ്ടിക്കാണിച്ചുകൊടുത്തു. അതുമുഖേന തിരുമേനി ശരിക്കും അവരെ മനസ്സിലാക്കുകയും ചെയ്തിരുന്നു. ഇതെല്ലാമായിട്ടും പാഠം പഠിക്കാതിരിക്കത്തക്കവണ്ണം അവരുടെ ഹൃദയങ്ങൾ മരവിച്ചുപോയിരുന്നു. ഒടുക്കം അവർ മരണപ്പെട്ടാൽ അവരുടെ പേരിൽ നമസ്കാരം നടത്തരുതെന്നുപോലും നബിﷺയോട് ക്വുർആൻ ആജ്ഞാപിച്ചു. ഇവരുടെ കാപട്യം വിശ്വാസത്തിൽ തന്നെ ആയതുകൊണ്ട് ഇവരെപ്പറ്റി **منافقو الايمان** (വിശ്വാസത്തിലെ കപടന്മാർ) എന്നുപറയാം.

രണ്ടാമത്തെ തരക്കാർ, കർമത്തിലും, സ്വഭാവത്തിലുമുള്ള കപടന്മാരാണ് **منافقو العمل والاخلاق** . ഇവർ തനി അവിശ്വാസികളല്ലെങ്കിലും, വിശ്വാസത്തിൽ സ്ഥിരതയും അടിയുറപ്പുമില്ലാത്ത ദുർബ്ബല വിശ്വാസക്കാരാകുന്നു. ഇവരിൽ പല വകുപ്പുകൾ കാണാം. സ്വജനങ്ങൾക്കൊപ്പിച്ച് വിശ്വാസത്തിനും അവിശ്വാസത്തിനും അരുനിൽക്കുന്നവർ, ഐഹിക താൽപര്യങ്ങളിൽ ലയിച്ചു അല്ലാഹുവിന്റെയും റസൂലിന്റെയും ആജ്ഞാനിർദ്ദേശങ്ങളെ അവഗണിക്കുന്നവർ, ധനമോഹം, നേതൃത്വമോഹം, അസൂയ മുതലായ കാരണങ്ങളാൽ ഇസ്‌ലാമികാദർശങ്ങളെ വകവെക്കാത്തവർ, ഉപജീവനമാർഗങ്ങളിലും മറ്റും വ്യാപൃതരായി പരലോക വിചാരവും മതനിഷ്ഠയും നഷ്ടപ്പെട്ടവർ, ഇസ്‌ലാമിനെ പൊതുവിൽ നിഷേധിക്കുന്നില്ലെങ്കിലും നബി ﷺയെ സംബന്ധിച്ചോ ഇസ്‌ലാമിന്റെ ഏതെങ്കിലും സ്പഷ്ടമായ അധ്യാപനങ്ങളെ സംബന്ധിച്ചോ സംശയങ്ങളും ആശങ്കയും വെച്ചുകൊണ്ടിരിക്കുന്നവർ, ഇസ്‌ലാമിന്റെ ഏതെങ്കിലും എതിർകക്ഷികളോടുള്ള അനുഭാവവും ചായ്‌വും നിമിത്തം അവരെ സഹായിക്കുവാനും തൃപ്തിപ്പെടുത്തുവാനും വേണ്ടി ഇസ്‌ലാമിക തത്വങ്ങളെ നിസ്സാരമാക്കുന്നവർ എന്നിങ്ങനെയുള്ളവരെല്ലാം ഈ വിഭാഗത്തിൽ ഉൾപ്പെട്ട മുനാഫിക്വുകളാകുന്നു.

ഇത്തരം മുനാഫിക്വുകളെ എക്കാലത്തും കാണാം. ഇക്കാലത്ത് ഇത്തരക്കാരുടെ എണ്ണം വളരെ വർദ്ധിച്ചിരിക്കുകയാണ്. ഭൗതിക സുഖാഢംബരങ്ങളിൽ ലയിച്ചും, ധനസമ്പാദനം ജീവിതോദ്ദേശ്യമാക്കിയും, സ്ഥാനമാനാദികൾ നഷ്ടപ്പെടുമെന്ന് ഭയന്നും, വലിയ ആൾക്കാരുടെ അടുക്കലുള്ള സാമീപ്യവും സ്വാധീനവും

നഷ്ടപ്പെട്ടേക്കുമെന്ന് പേടിച്ചും, ശാസ്ത്രീയ സിദ്ധാന്തങ്ങളുടെയും യുക്തിവാദ ങ്ങളുടെയും പിന്നാലെ കൂടിയും, ഭൗതികഭ്രമവും പരിഷ്കാരപ്രേമവും തലക്കുകേറിയും -അങ്ങനെ പല വിധത്തിലും- കപട വിശ്വാസികൾ വർദ്ധിച്ചുകൊണ്ടിരിക്കുന്ന കാലമാണിത്. അറിവും പഠിപ്പുമുള്ളവരും, ഇസ്‌ലാമിനു വേണ്ടി ഏതെങ്കിലും രംഗങ്ങളിൽ സേവന പാരമ്പര്യം പുലർത്തിപ്പോരുന്നവരുമായ ആളുകൾ പോലും -തങ്ങളറിയാതെത്തന്നെ- ഇക്കൂട്ടത്തിൽ അകപ്പെട്ടുപോയിക്കൊണ്ടിരിക്കുന്നതാണ് കൂടുതൽ വ്യസനകരം! والعياذ بالله (അല്ലാഹുവിൽ ശരണം!)

നബി (ﷺ) പറയുന്നു: ഒരാളിൽ നാലുകാര്യങ്ങൾ ഉണ്ടായിരുന്നാൽ, അവൻ തനി മുനാഫിക്വാകുന്നു. അവയിൽ ഒന്നുണ്ടായിരുന്നാൽ, അത് ഉപേക്ഷിക്കുന്നതുവരേക്കും കാപട്യത്തിന്റെ ഒരു കാര്യം അവനിൽ ഉണ്ടായിരിക്കും. അതായത്: വിശ്വസിച്ചാൽ വഞ്ചിക്കും, വർത്തമാനം പറഞ്ഞാൽ കളവ് പറയും, വാഗ്ദത്തം ചെയ്താൽ ലംഘി ക്കും, പിണങ്ങിയാൽ തോന്നിയവാസം പ്രവർത്തിക്കും. (ബു. മു.). ഏതാണ്ട് ഇതേപ്രകാരമുള്ള ഹദീഥിൽ മുസ്‌ലിം (റ) ഇപ്രകാരം കൂടി ഉദ്ധരിക്കുന്നു: '........ അവൻ നോമ്പു നോൽക്കുകയും നമസ്ക്കരിക്കുകയും, മുസ്‌ലിമാണെന്ന് വാദിക്കുകയും ചെയ്താലും ശരി'. രണ്ടാമത്തെ തരക്കാരിൽ പെട്ട മുനാഫിക്വിന്റെ ചില ലക്ഷണങ്ങ ളാണ് ഇതുപോലുള്ള നബിവചനങ്ങൾ ചൂണ്ടിക്കാട്ടുന്നത്. സത്യവിശ്വാസികളായ ആളുകൾ, അവരുടെ പ്രവൃത്തിദോഷവും, സ്വഭാവദോഷവും കൊണ്ട് മുനാഫിക്വുകളായിത്തീരുമെന്ന് ഇതിൽ നിന്നു വ്യക്തമാണ്. അതുകൊണ്ടാണ് നബി ﷺ യുടെ സ്വഹാബിമാർപോലും നിഫാക്വിനെക്കുറിച്ചു സദാ ഭയപ്പെട്ടുകൊണ്ടിരുന്നത്. ഇബ്നുഅബീമുലൈകഃ (റ) പറഞ്ഞതായി ബുഖാരി (റ) ഇപ്രകാരം രേഖപ്പെ ടുത്തിയിരിക്കുന്നു: 'നബി ﷺ യുടെ സ്വഹാബികളിൽ മുപ്പതുപേരെ ഞാൻ കാണുക യുണ്ടായിട്ടുണ്ട്. അവരെല്ലാവരും തന്നെ, തങ്ങളിൽ നിഫാക്വ് വരുന്നത് ഭയപ്പെടുന്ന വരായിരുന്നു....'

മേൽപറഞ്ഞ രണ്ടുതരം മുനാഫിക്വുകളുടെ സ്വഭാവങ്ങളും ലക്ഷണങ്ങളും ക്വുർആൻ പലപ്പോഴും എടുത്തുകാട്ടുന്നത് കാണാം. ഭവിഷ്യത്തുകളെക്കുറിച്ച് അവരെ താക്കീത് ചെയ്യുകയും, പ്രസ്തുത സ്വഭാവങ്ങളെ സൂക്ഷിച്ചുകൊള്ളുവാൻ മറ്റുള്ളവരോട് ഉപദേശിക്കുകയും പതിവാകുന്നു. അതോടുകൂടി, നിഷ്കളങ്കരും സജ്ജനങ്ങളുമായുള്ളവരുടെ ലക്ഷണങ്ങളും, സ്വഭാവങ്ങളും അടിക്കടി വിവരിച്ചും ആവർത്തിച്ചും ഓർമിപ്പിക്കുകയും ചെയ്യും.

## എതിർകക്ഷികൾ അന്നും ഇന്നും

ക്വുർആൻ അവതരിക്കുന്ന കാലത്ത് അതിന്റെ എതിർ കക്ഷികളായി നിലവിലുണ്ടായിരുന്ന പ്രധാന കക്ഷികളെയും, അവരോട് ക്വുർആൻ കൈകൊണ്ട സാമാന്യ നിലപാടും സംബന്ധിച്ചാണ് നാം മുകളിൽ സംസാരിച്ചത്. കൂടുതൽ വിവരം ക്വുർആനിൽ അതാതിടത്തുവെച്ച് കാണുകയും ചെയ്യാം. തനി നിരീശ്വരവാദികളായ ആളുകൾ -ഏതോ ചില വ്യക്തികളുണ്ടായിരുന്നുവെന്നല്ലാതെ- ക്വുർആന്റെ ഒരു എതിർ കക്ഷിയായി അന്നു പ്രത്യക്ഷത്തിലുണ്ടായിരുന്നില്ല. അതുകൊണ്ട് അവരെക്കുറിച്ച് ഒരു കക്ഷിയെന്ന നിലക്കുള്ള സംവാദങ്ങളും, സംഭാഷണങ്ങളും ക്വുർആനിൽ അധികം കാണുകയില്ല. സന്ദർഭവശാൽ ചിലപ്പോഴെല്ലാം, നിരീശ്വരവാദികൾക്കും, നാസ്തികന്മാർക്കും വായടപ്പൻ മറുപടികൾ കൊടുക്കാതിരുന്നിട്ടുമില്ല. സന്ദർഭം

പോലെ നാം അവയെപ്പറ്റി ചൂണ്ടിക്കാട്ടുന്നതാണ് (ان شاء الله). ചുരുക്കിപ്പറഞ്ഞാൽ, ക്വുർആന്റെ മുമ്പിൽ വിലങ്ങടിച്ചു നില്ക്കുന്ന എല്ലാവർക്കും -ശുദ്ധഹൃദയവും മനഃസ്സാക്ഷിയും ഉള്ള പക്ഷം- യഥാർത്ഥം ഗ്രഹിച്ചു സന്മാർഗം കണ്ടെത്തുവാനുള്ള നിർദ്ദേശങ്ങളും, തെളിവുകളും ക്വുർആനിൽ തികച്ചും വ്യക്തമാക്കിക്കഴിഞ്ഞിരിക്കുന്നു.

ക്വുർആനിൽ കാണുന്ന ആക്ഷേപങ്ങൾ, താക്കീതുകൾ മുതലായവയെല്ലാം, അന്നത്തെ അതിന്റെ എതിരാളികളായിരുന്നവർക്കുമാത്രം ബാധകമായതാണെന്ന് ആരും ധരിക്കേണ്ടതില്ല. മുശ്രിക്ക് (ബഹുദൈവ വിശ്വാസി), കാഫിർ (അവിശ്വാസി), മുനാഫിക്വ് (കപടവിശ്വാസി) എന്നിങ്ങനെയുള്ള അതിലെ പ്രയോഗങ്ങളും, അവരെ സംബന്ധിച്ച പ്രസ്താവനകളും, അക്കാലത്തുണ്ടായിരുന്നവർക്കെന്നപോലെ, അതിനു ശേഷം ലോകാവസാനംവരെ ഉണ്ടാകുന്നവർക്കും ബാധകമാണ്. അല്ലാഹുവിന്റെ അവകാശാധികാരങ്ങളിലും, അവന്റെ പ്രത്യേക ഗുണഗണങ്ങളിലും ഇതരവസ്തുക്കളെ പങ്കുചേർക്കുന്നവരെല്ലാം ക്വുർആന്റെ ദൃഷ്ടിയിൽ മുശ്രിക്കുകളാകുന്നു. അങ്ങിനെ പങ്കു ചേർക്കലും, അതിലേക്കു വഴി തുറക്കലും അതിന്റെ ഭാഷയിൽ ശിർക്കുമാകുന്നു. അല്ലാഹുവിലും, പരലോകത്തിലും, റസൂലിലും, ക്വുർആനിലും വിശ്വസിക്കാത്തവരെല്ലാം- അവർ ആസ്തികവാദക്കാരൊ, നാസ്തികവാദക്കാരോ ആയിക്കൊള്ളട്ടെ- അതിന്റെ ഭാഷയിൽ കാഫിറാകുന്നു. പ്രത്യക്ഷത്തിൽ വിശ്വാസം പ്രകടിപ്പിക്കുന്നുവെങ്കിലും, യഥാർത്ഥത്തിൽ അതിനെതിരായ നിലപാടുകൾ സ്വീകരിച്ചവർ മുനാഫിക്വുകളുമാണ്. പരിപൂർണവിശ്വാസത്തോടൊപ്പം അതിന്റെ സിദ്ധാന്തങ്ങൾ നിരുപാധികമായി സ്വീകരിക്കുന്നവരാരോ അവരാണ് അതിന്റെ ഭാഷയിൽ മുഅ്മിനുകൾ (സത്യവിശ്വാസികൾ). ഈ അടിസ്ഥാനത്തിലുള്ള നടപടിക്രമങ്ങളും, അനുഷ്ഠാനമുറകളും, ആചാരമര്യാദകളും സ്വീകരിക്കുന്നവരെക്കുറിച്ചാണ് അത് 'മുസ്ലിംകൾ' എന്നു പറയുന്നതും.

'മതമേതായാലും മനുഷ്യൻ നന്നായാൽ മതി' എന്ന വാദത്തിന് ക്വുർആന്റെ ദൃഷ്ടിയിൽ യാതൊരു നിലയും വിലയുമില്ല. അല്ല, ക്വുർആൻ ആ വാദങ്ങളെ അടിയോടെ തള്ളിക്കളയുകയും, ഒരു മുസ്ലിമിന് അത് അംഗീകരിക്കുവാൻ നിവൃത്തിയില്ലെന്ന് തുറന്ന ഭാഷയിൽ പ്രഖ്യാപിക്കുകയും ചെയ്തിരിക്കുന്നു. അല്ലാഹു പറയുന്നു: إِنَّ الدِّينَ عِنْدَ اللَّهِ الإِسْلَامُ – ال عمران:١٩ (നിശ്ചയമായും, അല്ലാഹുവിന്റെ അടുക്കൽ മതം ഇസ്ലാമത്രെ). അപ്പോൾ ഇസ്ലാമല്ലാത്ത മറ്റൊരു മതവും അവൻ അംഗീകരിക്കുന്നില്ല. അതിനെ കുറിച്ച് തന്നെയാണ് മറ്റൊരു ആയത്തിൽ ഇങ്ങനെ പറയുന്നത്:

وَأَنَّ هَٰذَا صِرَٰطِى مُسْتَقِيمًا فَٱتَّبِعُوهُ وَلَا تَتَّبِعُوا۟ ٱلسُّبُلَ فَتَفَرَّقَ بِكُمْ عَن سَبِيلِهِۦ – الانعام١٥٣

(ഇതാ- നേർക്കുനേരെ- ചൊവ്വായ നിലയിൽ എന്റെ പാത. അത് നിങ്ങൾ പിൻപറ്റുവിൻ. മറ്റു മാർഗങ്ങളെ നിങ്ങൾ പിൻപറ്റരുത്. എന്നാലവ നിങ്ങളെ അവന്റെ മാർഗത്തിൽ നിന്ന് ഭിന്നിപ്പിച്ചുകളയും). മറ്റൊരു വചനത്തിൽ അല്ലാഹു പറയുന്നത് നോക്കുക:

وَمَن يَبْتَغِ غَيْرَ ٱلْإِسْلَٰمِ دِينًا فَلَن يُقْبَلَ مِنْهُ وَهُوَ فِى ٱلْءَاخِرَةِ مِنَ ٱلْخَٰسِرِينَ - ال عمران ٨٥

(ഇസ്ലാം അല്ലാത്ത ഒന്നിനെ ആരെങ്കിലും മതമായി തേടുന്ന പക്ഷം അതവനിൽ നിന്ന് സ്വീകരിക്കപ്പെടുന്നതേ അല്ല. അവൻ പരലോകത്തിൽ നഷ്ടക്കാരുടെ കൂട്ടത്തിലുമായിരിക്കും). അപ്പോൾ മുസ്ലിമാണെന്ന് വാദിക്കുന്ന ഒരാൾക്ക് മേൽവാദത്തെ ബാഹ്യമായെങ്കിലും അനുകൂലിക്കുവാൻ സാധിക്കുമോ?! ഒരു അമുസ്ലിമിന്റെ വായിൽ നിന്നേ ആ വാദം പുറത്തുവരുവാൻ ന്യായമുള്ളു. എന്നാൽ ആ ഏകമാർഗത്തിലേക്ക് അത് ആരെയും നിർബന്ധിക്കുന്നില്ല. - لَآ إِكْرَاهَ فِى ٱلدِّينِ

البقرة ٢٨٦ (മതത്തിൽ നിർബന്ധം ചെലുത്തൽ ഇല്ല) എന്ന് അത് പ്രഖ്യാപിച്ചിരിക്കുന്നു. അതിന്റെ സിദ്ധാന്തങ്ങളും, നിയമാവലിയുമെല്ലാം ലോകത്തിന്റെ മുമ്പിൽ തുറന്നു വെച്ചുകൊണ്ട് അത് ഇങ്ങിനെ ഉദ്ഘോഷിക്കുന്നു: وَقُلِ ٱلْحَقُّ مِن رَّبِّكُمْ فَمَن شَآءَ فَلْيُؤْمِن وَمَن شَآءَ فَلْيَكْفُرْ - الكهف٢٩ (പറയുക: യഥാർത്ഥം നിന്റെ റബ്ബിങ്കൽ നിന്നുള്ളതാകുന്നു. അതുകൊണ്ട് വേണ്ടുന്നവർ വിശ്വസിച്ചുകൊള്ളട്ടെ, വേണ്ടുന്നവർ അവിശ്വസിച്ചു കൊള്ളട്ടെ!). വിശ്വസിക്കുവാനും അവിശ്വസിക്കുവാനും തല്ക്കാലം സ്വാതന്ത്ര്യം അനുവദിക്കുന്നുണ്ടെങ്കിലും, അവിശ്വസിച്ചവരുടെ ഭാവിയെക്കുറിച്ച് അത് കടുകടുത്ത താക്കീതുകൾ നൽകുകയും ചെയ്യുന്നു.

ഖുർആന്റെ അവതരണകാലത്ത് അതിന് ഏതെല്ലാം തരത്തിലുള്ള എതിർ കക്ഷികൾ ഉണ്ടായിരുന്നുവോ അവ മിക്കവാറും കാലദേശങ്ങളുടെ പരിതഃസ്ഥിതി ക്കനുസരിച്ച വേഷം സ്വീകരിച്ച് ഇന്നും നിലവിലുണ്ട്. അന്ന് അവരോടും, അവരെ ക്കുറിച്ചും ഖുർആൻ എന്തെല്ലാം പ്രസ്താവിച്ചുവോ, അതെല്ലാം ഇന്ന് ഇവരോടും, ഇവരെക്കുറിച്ചും അതിന് പറയുവാനുള്ളത് തന്നെയാകുന്നു. ലോകാവസാനം വരെ അത് നിലനിൽക്കുകയും ചെയ്യും.

## അല്ലാഹുവിന്റെ നാമങ്ങൾ, ഗുണങ്ങൾ, അനുഗ്രഹങ്ങൾ, ദൃഷ്ടാന്തങ്ങൾ മുതലായവ
### ( اسماء الله وصفاته وآلآوه وايا ته )

അറബി, അറബിയല്ലാത്തവൻ, പണ്ഡിതൻ, പാമരൻ എന്നിങ്ങനെയുള്ള വ്യത്യാസമില്ലാതെ എല്ലാവർക്കും മാർഗദർശനം നൽകുന്ന ഗ്രന്ഥമാണ് ഖുർആൻ. ആകയാൽ, അല്ലാഹുവിന്റെ ഗുണങ്ങളെയും പ്രവർത്തനങ്ങളെയും കുറിച്ചുള്ള പ്രസ്താവനകളിലും സാധാരണ എല്ലാവർക്കും ഗ്രഹിക്കാവുന്ന വാക്കുകളും, പ്രയോഗങ്ങളുമാണ് ഖുർആൻ സ്വീകരിച്ചിട്ടുള്ളത്. വാസ്തവത്തിൽ അല്ലാഹുവിന്റെ തിരുനാമങ്ങളെയും, മഹൽഗുണങ്ങളെയും പൂർണമായി ദ്യോതിപ്പിക്കുന്ന പദങ്ങൾ മനുഷ്യഭാഷയിലില്ല. മനുഷ്യബുദ്ധി എത്ര പുരോഗമിച്ചതായാലും അവയുടെ യാഥാർത്ഥ്യങ്ങളെപ്പറ്റി സൂക്ഷ്മമായി മനസ്സിലാക്കുവാൻ മനുഷ്യന് സാധ്യവുമല്ല. അതുകൊണ്ട്, മനുഷ്യർക്ക് സുപരിചിതവും, സുഗ്രാഹ്യവുമായ വാക്കുകളിൽ, അവ വർണിച്ചിരിക്കുകയാണ് ഖുർആൻ.

അങ്ങിനെയുള്ള വാക്കുകൾ ഉപയോഗിച്ചു കാണുന്നതിനെ ആസ്പദമാക്കി അല്ലാഹുവിന്റെ ഗുണഗണങ്ങളെയോ പരിശുദ്ധ സത്തയെയോ മറ്റൊന്നിനോട് വല്ല വിധേനയും സാമ്യപ്പെടുത്തുവാനും, താരതമ്യപ്പെടുത്തുവാനും പാടില്ലാത്തതാകുന്നു. ഈ അപകടം പിണയാതിരിക്കുന്നതിനായി വ്യക്തമായ ഒരു അടിസ്ഥാനം വിശുദ്ധ ഖുർആനിലൂടെ അല്ലാഹു നമുക്ക് വെച്ച് തന്നിട്ടുമുണ്ട്. 'അവനെപ്പോലെ ഒരു വസ്തുവും ഇല്ല തന്നെ. അവൻ സർവ്വവും കേൾക്കുന്നവനും കാണുന്നവനുമത്രെ' (42:11) എന്നും, 'ദൃഷ്ടികൾ അവനെ കണ്ടുപിടിക്കുകയില്ല, അവൻ ദൃഷ്ടികളെ കണ്ടുപിടിക്കുന്നു' (6:103) എന്നും ഉള്ളതാകുന്നു അത്. ഈ അടിസ്ഥാനപരിധിവിട്ടുകൊണ്ട് ഈ തുറകളിൽ സ്വീകരിക്കപ്പെടുന്ന എല്ലാ വ്യാഖ്യാനങ്ങളും അനിസ്ലാമികവും അബദ്ധവുമാകുന്നു.

അപ്പോൾ, അല്ലാഹുവിനെ കുറിച്ച്, 'ഉന്നതൻ, വലിയവൻ, കേൾക്കുന്നവൻ, കാണു

ന്നവൻ, അറിയുന്നവൻ' എന്നൊക്കെ പറഞ്ഞു കാണുമ്പോൾ, ആ ഗുണങ്ങൾ അവയുടെ ഏറ്റവും പരിപൂർണവും പരിശുദ്ധവുമായ അർത്ഥത്തിൽ അവനിൽ ഉണ്ട് എന്നല്ലാതെ, സൃഷ്ടികളുടെ ഗുണങ്ങളുമായി അവയെ താരതമ്യപ്പെടുത്തുവാനോ, അവയെപ്പറ്റി വല്ല പ്രത്യേക അനുമാനവും നടത്തി രൂപപ്പെടുത്തുവാനോ നിവൃത്തിയില്ല. അല്ലാഹുവിന്റെ നാമങ്ങളായോ ഗുണവിശേഷണങ്ങളായോ അവനും അവന്റെ റസൂലും എന്തെല്ലാം പ്രസ്താവിച്ചിട്ടുണ്ടോ അതിനപ്പുറം കടന്നു പറയുവാനും, അതിൽ ഏറ്റക്കുറവ് വരുത്തുമാറുള്ള വാക്കുകൾ പ്രയോഗിക്കുവാനും നമുക്ക് പാടുള്ളതല്ല. കൂടുതൽ വിശകലനം നടത്തുന്നത് മിക്കപ്പോഴും അബദ്ധത്തിലേക്ക് നയിക്കുന്നതായിരിക്കും. ഇസ്‌ലാമിന്റെ ഋജുവായ പാതയിൽ നിന്ന് പിഴച്ചുപോകുവാൻ ഇടവന്ന മിക്ക കക്ഷികളും, അല്ലാഹുവിന്റെ നാമങ്ങളുടെയും, ഗുണങ്ങളുടെയും വ്യാഖ്യാനത്തിൽ നിന്നാണ് പിഴച്ചുപോയിട്ടുള്ളതെന്നും, പോയിക്കൊണ്ടിരിക്കുന്നതെന്നുമുള്ള വസ്തുത ഇവിടെ പ്രത്യേകം പ്രസ്താവ്യമാകുന്നു.

അല്ലാഹുവിന്റെ അനുഗ്രഹങ്ങളും ദൃഷ്ടാന്തങ്ങളും വിവരിക്കുമ്പോൾ സാധാരണക്കാർക്കുപോലും പരിചിതങ്ങളായ കാര്യങ്ങളെയാണ് ക്വുർആൻ എടുത്തു പറയുക പതിവ്. വലിയ ബുദ്ധിമാന്മാർക്കുമാത്രം ഗ്രഹിക്കാവുന്നതോ, വളരെ ചിന്തിച്ചാൽ മാത്രം മനസ്സിലാകുന്നതോ ആയ ഉദാഹരണങ്ങൾ ക്വുർആനിൽ ഉണ്ടാകാറില്ല. അതേസമയത്ത് ബുദ്ധിയും, ചിന്തയും ഉള്ളവർക്ക് -മറ്റുള്ളവരാൽ കണ്ടുപിടിക്കാൻ കഴിയാത്ത- പല യുക്തി രഹസ്യങ്ങളും അതിൽ അടങ്ങിയിരിക്കുന്നതായി കാണാവുന്നതുമായിരിക്കും. ആകാശഭൂമികളെയും, മനുഷ്യൻ തുടങ്ങിയ വസ്തുക്കളെയും സൃഷ്ടിച്ചത്, മഴ വർഷിപ്പിക്കുന്നത്, ഉറവുപൊട്ടുന്നത്, സസ്യലതാദികൾ മുളച്ചുവരുന്നത്, ഭൂമിയിൽ ഉപജീവന മാർഗങ്ങൾ ഏർപ്പെടുത്തിയത്. ഗതാഗത സൗകര്യങ്ങൾ ഉണ്ടാക്കിയത്, രാവും പകലും വ്യത്യാസപ്പെടുത്തിയത്, സൂര്യചന്ദ്ര നക്ഷത്രാദികളെ മനുഷ്യന് ഉപയോഗപ്പെടുത്തിയത്, വെള്ളം, ഭക്ഷണം, കാറ്റ് മുതലായവയെ സൗകര്യപ്പെടുത്തിയത്. കേൾവിയും കാഴ്ചയും നൽകിയത്, ഉറക്കവും ഉണർച്ചയും ഏർപ്പെടുത്തിയത്. കന്നുകാലികളെ കീഴ്പ്പെടുത്തിയത് ഇങ്ങിനെ പലതുമാണ് ഈ ഇനത്തിൽ ക്വുർആൻ സാധാരണ എടുത്തുദ്ധരിക്കാറുള്ളത്.

വിദ്യുച്ഛക്തിയുടെ ഉപയോഗം, പരമാണുവിന്റെ രഹസ്യം, ചന്ദ്രഗോളത്തിലെ സ്ഥിതിഗതികൾ, ശൂന്യാകാശത്തിലെ പ്രകൃതി വിശേഷങ്ങൾ ആദിയായി ഗഹനങ്ങളായ കാര്യങ്ങളാണ് അത് ദൃഷ്ടാന്തമായി ഉദ്ധരിച്ചിരുന്നതെങ്കിൽ, ക്വുർആൻ സകല ജനങ്ങൾക്കും ഉപയോഗപ്പെടുന്നതിനു പകരം, ഏതോ ചില വ്യക്തികൾക്ക് മാത്രം ഉപകാരപ്പെടുന്ന കടങ്കഥയായി അവശേഷിക്കുമായിരുന്നു. ഓരോ ഉദാഹരണവും എടുത്തു പറയുമ്പോൾ, അതിലടങ്ങിയിരിക്കുന്ന ചിന്താപാഠങ്ങളെപ്പറ്റി പ്രത്യേകം ചൂണ്ടിക്കാട്ടലും ക്വുർആന്റെ പതിവാണ്. സാധാരണക്കാർക്ക് മനസ്സിലാകാത്തതും, മുൻകാലത്തുള്ളവരുടെ അറിവ് എത്തിച്ചേർന്നിട്ടില്ലാത്തതുമായ എത്രയോ വസ്തുക്കളും, വസ്തുതകളും നിലവിലുണ്ടെന്ന്- അല്ല, മനുഷ്യന്റെ ഊഹത്തിനും കഴിവിനും അപ്പുറത്തുള്ള എണ്ണമറ്റ യാഥാർത്ഥ്യങ്ങൾ ഇരിപ്പുണ്ടെന്ന്-ഇടക്കിടെ അത് ഉണർത്തുകയും ചെയ്യാറുണ്ട്. 'നിങ്ങൾക്കു അറിഞ്ഞുകൂടാത്തത് അവൻ സൃഷ്ടിക്കും'(16:8). 'അല്ലാഹുവിന് അറിയാം, നിങ്ങൾക്ക് അറിഞ്ഞുകൂടാ' (2: 216,232). 'നിശ്ചയമായും അതൊക്കെ അല്ലാഹുവിന് നിസ്സാരമാണ്' എന്നിങ്ങനെ 'എട്ടും പൊട്ടും തിരിയാത്ത' പാമരനോടും, ഉപരിഗോളങ്ങളെക്കൂടി കീഴടക്കി ഭരിക്കുവാൻ വെമ്പൽ

കൊള്ളുന്ന ശാസ്ത്ര നിപുണന്മാരോടും അത് താക്കീതു ചെയ്തു: 'നിങ്ങൾക്ക് അറിവിൽ നിന്നും അൽപമല്ലാതെ നൽകപ്പെട്ടിട്ടില്ല' (17:85) എന്ന്. വാസ്തവത്തിൽ പ്രകൃതിരഹസ്യങ്ങൾ കണ്ടുപിടിക്കുന്തോറും മനുഷ്യന്റെ അജ്ഞതയുടെ വൃത്തം വിസ്തൃതമാകുകയാണ് ചെയ്യുന്നത്.

## ചരിത്രസംഭവങ്ങൾ

ചരിത്രസംഭവങ്ങൾ വിവരിക്കുമ്പോൾ ആദ്യംതൊട്ട് അവസാനംവരെ എല്ലാവശങ്ങളും നിരത്തിക്കാട്ടുന്ന സമ്പ്രദായമല്ല ക്വുർആൻ പൊതുവെ സ്വീകരിച്ചി ട്ടുള്ളത്. ഓരോ സംഭവത്തിലും പ്രത്യേകം മനസ്സിരുത്തേണ്ട പാഠങ്ങൾക്ക് പ്രാമുഖ്യം നൽകുകയാണ് പതിവ്. സത്യവിശ്വാസികളും സജ്ജനങ്ങളുമായുള്ളവർക്ക് ലഭിച്ച നേട്ടങ്ങൾ, സത്യമാർഗത്തിൽ അവർ അനുഭവിക്കേണ്ടിവന്ന ത്യാഗങ്ങളും കഷ്ടപ്പാടുകളും, അല്ലാഹു അവർക്ക് നൽകിയ സഹായം മുതലായവയും, ദുർമാർ ഗികൾ കൈക്കൊണ്ട അക്രമങ്ങളും താൽക്കാലികമായി അവർക്ക് ലഭിച്ച സുഖസൗകര്യങ്ങളും ഒടുക്കം അവർ അനുഭവിക്കേണ്ടിവരുന്ന കഷ്ടനഷ്ടങ്ങളും അവരുടെ പര്യവസാനവും -ഇങ്ങിനെ പലതും- മനസ്സിലാക്കുവാൻ ഉതകുന്ന ഉദാഹരണ സംഭവങ്ങളായിരിക്കും അത് ഉദ്ധരിക്കുക. അഥവാ ധാർമിക ബോധവും മനഃസംസ്കാരവും ഉളവാക്കുന്ന കഥാപാഠങ്ങളായിരിക്കും. അല്ലാതെ, നേരംപോക്കിനോ, കലാപ്രദർശനത്തിനോ വേണ്ടിയുള്ള ഒരൊറ്റ ഉദാഹരണവും അതിൽ കാണുകയില്ല.

പല ചരിത്ര കഥകളും വേദക്കാർ വഴിയോ, മറ്റൊ അറബികൾക്ക് കുറെയൊക്കെ കേട്ടുപരിചയമുള്ളവയായിരിക്കും. അങ്ങിനെയുള്ള കഥകളിൽ കടന്നുകൂടിയിട്ടുള്ള അബദ്ധങ്ങളിൽ നിന്നും, അനാവശ്യഭാഗങ്ങളിൽ നിന്നും സംശുദ്ധമായിരിക്കും ക്വുർആന്റെ വിവരണം. ഓരോ കഥയും, ഓരോ സംഭവവും, അവസരോചിതം -ചുരുക്കിയും വിസ്തരിച്ചും, വ്യക്തമായും, സൂചനയായും- ആവർത്തിച്ചു പറയുവാൻ അത് മടിക്കാറില്ല. പക്ഷേ, ഓരോ ആവർത്തനത്തിലും പുതിയപുതിയ തത്വങ്ങളും, സാരങ്ങളും അടങ്ങിയിരിക്കുകയും ചെയ്യും. ഒന്നോ രണ്ടോ പ്രാവശ്യം മാത്രം പറഞ്ഞു മതിയാക്കിയ കഥകളും ഇല്ലാതില്ല. ചിലപ്പോൾ, കഥയുടെ നടുവിൽ നിന്നോ, ഇടയിൽ നിന്നോ ആരംഭിച്ചുകൊണ്ടായിരിക്കും മറ്റു ഭാഗങ്ങളിലേക്കു നീങ്ങുക. ചിലപ്പോൾ ഏതെങ്കിലും ഒരു വക്താവിന്റെ വാചകങ്ങൾ ഉദ്ധരിക്കുന്ന കൂട്ടത്തിലായിരിക്കും കഥയുടെ കുറേ ഭാഗങ്ങൾ അടങ്ങിയിരിക്കുക. സാധാരണ ചരിത്രകഥാവിവരണം പോലെ, ആദ്യാവസാനം വിസ്തരിച്ച ഒരു കഥയാണ് യൂസുഫ് നബി (അ)യുടെ കഥ. അതിലും വായനക്കാർക്ക് പാഠം നൽകുന്ന ഓരോ വശത്തിലേക്കും പ്രത്യേകം ശ്രദ്ധ തിരിച്ചിട്ടുണ്ട്.

ആദം നബി (അ)യെ സൃഷ്ടിച്ചത്, മലക്കുകൾ അദ്ദേഹത്തിനു സുജൂദ് ചെയ്തത്, ഇബ്ലീസ് അതിന് വിസമ്മതിച്ചത്, അവൻ അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് പാത്രമായത്, അവൻ മനുഷ്യന്റെ ഒരു ശത്രുവായിത്തീർന്നത്, പ്രവാചകന്മാരായ നൂഹ്, ഹൂദ്, സ്വാലിഹ്, ഇബ്റാഹിം, ലൂത്, ശുഐബ് ( **عليهم السلام** ) എന്നീ നബിമാരുടെയും അവരുടെ ജനതകളുടെയും കഥകൾ; മൂസാ (അ), ഫിർഔൻ, ഇസ്റാഈല്യർ എന്നിവരുടെ കഥകൾ, മൂസാ നബി (അ)യുടെ കൈക്ക് വെളിപ്പെട്ട ദൃഷ്ടാന്തങ്ങൾ,

ദാവൂദ് നബി (അ)യുടെയും, സുലൈമാൻ നബി (അ)യുടെയും കഥ, അവർക്ക് നൽകപ്പെട്ട പ്രത്യേക അനുഗ്രഹങ്ങൾ, അയ്യൂബ് നബി (അ)ക്കും, യൂനുസ് നബി (അ)ക്കും നേരിട്ട പരീക്ഷണങ്ങളും തുടർന്നു ലഭിച്ച ദൈവ കാരുണ്യങ്ങളും, സകരിയ്യാ നബി (അ)യുടെ പ്രാർത്ഥനാ ഫലം, ഈസാ നബി (അ)യുടെ ജനനസംഭവം, അദ്ദേഹത്തിന്റെ കൈക്കുണ്ടായ ദൃഷ്ടാന്തങ്ങൾ എന്നിവയെല്ലാം പലവട്ടം ആവർത്തിക്കപ്പെട്ടിട്ടുള്ളവയാണ്.

ഇബ്റാഹിം നബി (അ)യും, നംറൂദ് രാജാവും തമ്മിലുണ്ടായ വാദപ്രതിവാദം, ഇബ്റാഹിം നബി (അ)ക്കു പക്ഷികളെ ജീവിപ്പിച്ചുകൊടുത്തത്, ഇസ്മാഈൽ നബി (അ)യുടെ ബലിസംഭവം, യൂസുഫ് നബി (അ)യുടെ കഥ, മൂസാ നബി (അ)യുടെ ജനനകഥ, അദ്ദേഹം ക്വിബ്ത്വിയെ കൊന്നത്, മദ്‌യനിലേക്കു പോയത്, വിവാഹം കഴിച്ചത്, അല്ലാഹുവിന്റെ വചനം കേട്ടത്, ഇസ്റാഈല്യർ പശുവിനെ അറുത്തത്, മൂസാ നബി (അ)യും ഖിള്‌റും (അ) ഒരുമിച്ചു കൂടിയത്, ത്വാലൂത്തിന്റെയും ജാലൂത്തിന്റെയും കഥ, സബഇലെ രാജ്ഞിയുടെ (ബിൽക്വീസിന്റെ)യും സൂലൈമാൻ നബി (അ)യുടെയും കഥ, ഗുഹാവാസികളുടെ ('അസ്ഹാബുൽ കഹ്ഫി'ന്റെ) കഥ, ദുൽക്വർനൈനിയുടെ കഥ മുതലായ പലതും അധികം ആവർത്തിക്കപ്പെട്ടിട്ടില്ലാത്തവയാകുന്നു.

തൗഹീദിനെ സംബന്ധിച്ച കാര്യങ്ങൾ, സദാചാരോപദേശങ്ങൾ, ദുരാചാരങ്ങളെ കുറിച്ചുള്ള താക്കീതുകൾ, നബിമാരോട് സമുദായങ്ങൾ നടത്തിയ വാഗ്വാദങ്ങൾ, അതിന്റെ മറുപടികൾ, നബിമാർക്കും, സത്യവിശ്വാസികൾക്കും രക്ഷയും സഹായവും ലഭിച്ചത്, അവർ നന്ദികാണിച്ചത്, എതിരാളികൾ അനുഭവിക്കേണ്ടിവന്ന യാതനകൾ എന്നിത്യാദി വശങ്ങൾ അവയിലെല്ലാം പ്രത്യേകം എടുത്തു പറയപ്പെട്ടിരിക്കും.

## വർത്തമാനകാല സംഭവങ്ങൾ

മേൽപറഞ്ഞ കഥകളെല്ലാം, നബി ﷺക്ക് മുമ്പ് കഴിഞ്ഞ സംഭവങ്ങളാണല്ലോ. നബി ﷺയുടെ കാലത്ത് നടന്ന പല സംഭവങ്ങളും ക്വുർആനിൽ പ്രസ്താവിച്ചിട്ടുണ്ട്. ഈ രണ്ടു തരത്തിലുള്ള സംഭവങ്ങൾ വിവരിക്കുന്നതിൽ, ക്വുർആൻ ചില വ്യത്യാസങ്ങൾ സ്വീകരിച്ചു കാണാം. അത് മനസ്സിരുത്തേണ്ടതാകുന്നു. വർത്തമാന കാല സംഭവങ്ങൾ വിവരിക്കുമ്പോൾ, അവ സൂചനാ രൂപത്തിലായിരിക്കും മിക്കവാറും പ്രസ്താവിക്കപ്പെടുക. മാത്രമല്ല, ചുരുക്കം ചില സംഭവങ്ങൾ ഒഴിച്ച് ബാക്കിയുള്ളതിലെല്ലാം, കഥാപാത്രങ്ങളുടെ പേർ പ്രസ്താവിക്കപ്പെടാറുമില്ല. ശ്രോതാക്കളുടെ ഇടയിൽവെച്ചു നടന്ന സംഭവങ്ങളായതുകൊണ്ട് പേര് പറയാതെത്തന്നെ കാര്യം മനസ്സിലാക്കാമെന്നത് മാത്രമല്ല അതിനു കാരണം. സമുദായത്തിലെ ഭാവിതലമുറകളിൽ, അവ ഉദ്ധരിച്ചതിന്റെ താൽപര്യം കഥാ പാത്രങ്ങളിൽ മാത്രം ഒതുങ്ങിനിൽക്കുന്നതാണെന്ന് കരുതപ്പെടാതിരിക്കുവാനും കൂടിയാകുന്നു അത്. അതിനെപ്പറ്റി കൂടുതൽ വിവരം താഴെ വരുന്നതാണ്. ان شاء الله

സൂറ: അൻഫാലിൽ ബദ്ർ യുദ്ധവും, ആലുഇംറാനിൽ ഉഹ്ദും, അഹ്സാബിൽ ഖൻദക്വും, ഫത്ഹിൽ ഹുദൈബിയാ സംഭവവും, ഹശ്റിൽ ബനൂനദ്വീറും, ബറാഅത്തിൽ തബൂക്കും, അഹ്സാബിൽ സൈനബ് (റ)യുടെ വിവാഹവും, നൂറിൽ ആഇശാഃ (റ)യുടെ പേരിലുണ്ടായിരുന്ന ആരോപണ സംഭവവും, അഹ്ക്വാഫിലും ജിന്നിലും ജിന്നുകൾ ക്വുർആൻ കേട്ടതും, ബനൂ ഇസ്റാഈലിൽ നബി ﷺ

ബൈത്തുൽമുക്വദ്ദസിലേക്ക് രാവുയാത്ര ( **الإسراء** ) ചെയ്തതും സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. കൂടാതെ, സത്യവിശ്വാസികളിൽ ചിലരുടെ മാതൃകാ സേവനങ്ങളും, ത്യാഗങ്ങളും, അവിശ്വാസികളിൽ ചിലരുടെ കടുത്ത പ്രവർത്തനങ്ങളും, കപടവിശ്വാസികളുടെ ചില ഗൂഢപ്രവർത്തനങ്ങളും അവിടവിടെ ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്.

## മതനിയമങ്ങളും, അനുഷ്ഠാനമുറകളും

കാലദേശ വ്യത്യാസമില്ലാതെ, സകല ജനങ്ങൾക്കും റസൂലായി നിശ്ചയിക്കപ്പെട്ട അന്ത്യപ്രവാചകനായ മുഹമ്മദ് മുസ്ത്വഫാ ﷺ മുഖേന ലോകരക്ഷിതാവ് നൽകിയ നിയമസംഹിതയാണ് ഇസ്‌ലാം ശരീഅത്ത്. അതിന്റെ മൂലപ്രമാണമാണ് ക്വുർആൻ. ആ നിയമ സംഹിത മനുഷ്യവർഗത്തിന്റെ ചെറുതും വലുതുമായ എല്ലാ പ്രശ്നങ്ങൾക്കും പരിഹാരം കാണുന്നതും, ജീവിതത്തിന്റെ എല്ലാ വശങ്ങളെയും സ്പർശിക്കുന്നതുമായിരിക്കണം. അതിന്റെ മൂലപ്രമാണം അതിനു തക്കവണ്ണം സാർവ്വജനീനവും, സാർവ്വത്രികവുമായിരിക്കുകയും വേണം. അങ്ങിനെത്തന്നെയാണു ള്ളതും ( **الحمد لله** ). അല്ലാഹു പറയുന്നത് നോക്കുക: 'എല്ലാ കാര്യങ്ങൾക്കും വിവരണമായിക്കൊണ്ടും, മുസ്‌ലിംകൾക്ക് മാർഗദർശനവും, കാരുണ്യവും, സന്തോഷവാർത്തയുമായിക്കൊണ്ടും നാം നിനക്ക് വേദഗ്രന്ഥം ഇറക്കിത്തന്നിരിക്കുന്നു' (സൂ: നഹ്ൽ 89). എന്നാൽ, ലോകാവസാനം വരെയുള്ള മനുഷ്യരിൽ നവംനവങ്ങളായി ഉണ്ടായിക്കൊണ്ടിരിക്കുന്ന ഓരോ കാര്യവും തൊട്ടെണ്ണി അവക്ക് പ്രത്യേകം പ്രത്യേകം വിധി നിർണയിക്കുക എന്നുള്ളത് -അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം പ്രയാസകരമല്ലെങ്കിലും- മനുഷ്യനെ സംബന്ധിച്ചിടത്തോളം ഏറ്റുവാങ്ങുക അസാധ്യമായിരിക്കുന്നതാണ്. അത് യുക്തിക്കും, മനുഷ്യപ്രകൃതിക്കും അനുയോജ്യമായിരിക്കയുമില്ല. ആകയാൽ, ഒരു സാർവ്വലൗകിക മതഗ്രന്ഥവും, സാർവ്വജനീനമായ നിയമസംഹിതയും -അഥവാ ഒരു ലോകഭരണഘടന- എന്ന നിലക്ക് ക്വുർആൻ സ്വീകരിച്ചിട്ടുള്ള നയം സാമാന്യമായി ഇങ്ങനെ സംഗ്രഹിക്കാവുന്നതാണ്:-

(1) വിവിധ തുറകളിലുള്ള പലകാര്യങ്ങളെ കുറിച്ചും അവയുടെ മതവിധി ഇന്നതാണെന്ന് അത് വ്യക്തമായി പ്രസ്താവിച്ചു. പലതിന്റെയും അനുഷ്ഠാനക്രമങ്ങൾ പ്രത്യേകം വ്യക്തമാക്കുകയും ചെയ്തു.

(2) വ്യക്തമായ ഭാഷയിൽ പ്രഖ്യാപിക്കപ്പെട്ടിട്ടില്ലാത്ത എല്ലാ ഭാഗങ്ങളും- വചനം മൂലവും പ്രവൃത്തി മൂലവും- വിവരിച്ചു കൊടുക്കുവാൻ അത് നബി ﷺയെ ചുമതലപ്പെടുത്തി. നബി ﷺയോട് അല്ലാഹു ഇപ്രകാരം പറഞ്ഞു: 'ജനങ്ങൾക്ക് ഇറക്കപ്പെട്ടിട്ടുള്ളതിനെ നീ അവർക്ക് വിവരിച്ചുകൊടുക്കുവാൻ വേണ്ടി നാം നിനക്ക് ഉൽബോധനം -ക്വുർആൻ- ഇറക്കിത്തന്നിരിക്കുന്നു. അവർ ചിന്തിക്കുവാൻ വേണ്ടിയും' (നഹ്ൽ:44). നബി ﷺ തിരുമേനി എന്ത് കാണിച്ചു തന്നുവോ, അതെല്ലാം സ്വീകരിക്കണമെന്നും, അവിടുന്നു എന്ത് നിരോധിച്ചുവോ അതെല്ലാം വർജ്ജിക്കണമെന്നും അവൻ നമ്മോടും കല്പിച്ചു. 'റസൂൽ നിങ്ങൾക്ക് എന്ത് കൊണ്ടുതന്നുവോ അത് നിങ്ങൾ എടുത്തുകൊള്ളുവിൻ, അദ്ദേഹം നിങ്ങളോട് ഏതൊന്നിനെക്കുറിച്ച് വിരോധിച്ചുവോ അതിൽ നിന്ന് നിങ്ങൾ വിരമിക്കുകയും ചെയ്യുവിൻ' (അൽഹശ്ർ:7). അദ്ദേഹം പറഞ്ഞുതരുന്നതെല്ലാം അല്ലാഹുവിന്റെ സന്ദേശങ്ങളായിരിക്കുമെന്നും അവൻ നമ്മെ അറിയിച്ചിരിക്കുന്നു. 'അദ്ദേഹം

ഇച്ഛയനുസരിച്ചു സംസാരിക്കുകയില്ല; അത് അദ്ദേഹത്തിന് നൽകപ്പെടുന്ന വഹ്‌യല്ലാതെ മറ്റൊന്നുമല്ല' (നജ്മ്: 3,4) ചുമതലപ്പെടുത്തപ്പെട്ട കൃത്യം അവിടുന്ന് ശരിക്കും നിർവ്വഹിക്കുകയും ചെയ്തിരിക്കുന്നു. അവിടുന്ന് ഇങ്ങിനെ പ്രഖ്യാപനവും ചെയ്തു:

فَإِنَّ خَيْرَ الْحَدِيثِ كِتَابُ اللَّهِ وَخَيْرُ الْهُدَى هُدَى مُحَمَّدٍ وَشَرُّ الأُمُورِ مُحْدَثَاتُهَا وَكُلُّ بِدْعَةٍ ضَلاَلَةٌ - المسلم

(വർത്തമാനത്തിൽ ഏറ്റവും ഗുണകരമായത് അല്ലാഹുവിന്റെ കിതാബും, ചര്യയിൽ ഏറ്റവും ഗുണകരമായത് മുഹമ്മദിന്റെ ചര്യയുമാകുന്നു. കാര്യങ്ങളിൽ ഏറ്റവും ദോഷകരമായത് പുതുതായി നിർമിക്കപ്പെട്ടവയാകുന്നു. എല്ലാ നവീന നിർമിതവും ദുർമാർഗമാകുന്നു - മുസ്‌ലിം).

(3) ക്വുർആനിൽ നിന്നോ, നബിചര്യയിൽ നിന്നോ വ്യക്തമായി വിധി മനസ്സിലാക്കുവാൻ കഴിയാതെ വരുന്ന സന്ദർഭങ്ങളിൽ, അവ രണ്ടിലും അടങ്ങിയിരിക്കുന്ന അംഗീകൃത തത്വങ്ങളുടെയും, സദൃശ വിധികളുടെയും വെളിച്ചത്തിൽ ഏതു പ്രശ്നത്തിനും പരിഹാരം കാണുവാനും, മതവിധി മനസ്സിലാക്കുവാനും മുസ്‌ലിം സമുദായത്തിലെ ഉത്തരവാദപ്പെട്ട- കഴിവുറ്റ- ആളുകൾക്ക് അത് അനുമതിയും, പ്രോത്സാഹനവും നൽകിയിരിക്കുന്നു. അല്ലാഹു പറയുന്നു: 'നിനക്ക് നാം അവതരിപ്പിച്ചു തന്നിട്ടുള്ള അനുഗൃഹീതമായ ഒരു ഗ്രന്ഥമാണിത്. അവർ -ജനങ്ങൾ- അതിന്റെ ആയത്തുകൾ ഉറ്റാലോചിക്കുവാനും, ബുദ്ധിമാന്മാർ ചിന്തിക്കുവാനും വേണ്ടിയാണിത്' (സ്വാദ് 29). നബി ﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: إذا حكم الحاكم فاجتهد واصاب فله اجران وإذا حكم فاجتهد واخطأ فله اجر واحد — رواه الجماعة സാരം: 'ഒരുവിധികർത്താവ് വിധി പറയുമ്പോൾ അയാൾ (സത്യം കണ്ടുപിടിക്കാനായി) പരിശ്രമം നടത്തുകയും, അങ്ങിനെ വാസ്തവം കണ്ടുപിടിക്കുകയും ചെയ്താൽ അയാൾക്ക് രണ്ട് പ്രതിഫലമുണ്ട്. വിധി പറയുമ്പോൾ പരിശ്രമം നടത്തുകയും, അബദ്ധം പിണയുകയും ചെയ്താൽ ഒരു പ്രതിഫലവുമുണ്ട്'.

മുആദ് (റ) നെ യമനിലേക്ക് വിധികർത്താവായി അയച്ചപ്പോൾ നബി ﷺ തിരുമേനി അദ്ദേഹത്തോട് ചോദിച്ചു: 'തീരുമാനം എടുക്കേണ്ടിവരുന്ന വല്ല പ്രശ്നവും തനിക്ക് നേരിട്ടാൽ താൻ എങ്ങിനെ തീരുമാനം കല്പിക്കും? അദ്ദേഹം പറഞ്ഞു: ഞാൻ അല്ലാഹുവിന്റെ കിതാബനുസരിച്ച് തീരുമാനിക്കും. തിരുമേനി ചോദിച്ചു: 'അല്ലാഹുവിന്റെ കിതാബിൽ തീരുമാനം കണ്ടെത്തിയില്ലെങ്കിലോ?'. അദ്ദേഹം പറഞ്ഞു: 'എന്നാൽ, അല്ലാഹുവിന്റെ റസൂലിന്റെ സുന്നത്തനുസരിച്ച്'. തിരുമേനി: 'റസൂലിന്റെ സുന്നത്തിലും കണ്ടെത്തിയില്ലെങ്കിലോ?' അദ്ദേഹം പറഞ്ഞു: 'ഒട്ടും വീഴ്ചവരുത്താതെ, എന്റെ അഭിപ്രായത്തിലൂടെ തീരുമാനിക്കാൻ ഞാൻ പരിശ്രമിക്കും'. അപ്പോൾ (സന്തോഷപൂർവ്വം) തിരുമേനി അദ്ദേഹത്തിന്റെ നെഞ്ചിൽ തട്ടികൊണ്ട് ഇങ്ങിനെ പറഞ്ഞു:

الْحَمْدُ لِلَّهِ الَّذِي وَفَّقَ رَسُولَ رَسُولِ اللَّهِ صلى الله عليه وسلم ، لِمَا يُرْضِي رَسُولَ اللَّهِ صلى الله عليه وسلم – ا بوداود والترمذى و ا لدارمى

(അല്ലാഹുവിന്റെ റസൂലിന്റെ ദൂതന് അല്ലാഹുവിന്റെ റസൂൽ ഇഷ്ടപ്പെടുന്ന കാര്യത്തിൽ ഉതവി നൽകിയവനായ അല്ലാഹുവിന് സർവ്വ സ്തുതിയും) ഈ വിഷയത്തിൽ -ക്വുർആനിലും, ഹദീഥിലും വ്യക്തമായി കാണാത്ത മതവിധികളെ

അവയുടെ അടിസ്ഥാനത്തിൽ കണ്ടുപിടിക്കുവാൻ ശ്രമിക്കുന്നതിനെ-പുരസ്കരിച്ചുകൊണ്ടുള്ള ഒരു ശാസ്ത്രം തന്നെ ഇസ്ലാമിലുണ്ട്. **أصول الفقه** (കർമ ശാസ്ത്ര നിദാനം) എന്ന പേരിൽ അത് പ്രസിദ്ധമാണ്. ഇങ്ങിനെ, ലോകാവസാനംവരെ മനുഷ്യരിൽ നേരിടുന്ന എല്ലാ പ്രശ്നങ്ങൾക്കും പരിഹാരമാർഗം നൽകുന്ന സാർവ്വജനീനമായ ഒരു മഹൽ ഗ്രന്ഥമത്രെ വിശുദ്ധ ക്വുർആൻ. مَا فَرَّطْنَا فِي الْكِتَابِ مِن شَيْءٍ (വേദ ഗ്രന്ഥത്തിൽ നാം ഒന്നും വീഴ്ചവരുത്തിയിട്ടില്ല).

മേൽപറഞ്ഞ മൂന്ന് മാർഗങ്ങളിൽ അവസാനത്തെ രണ്ട് മാർഗങ്ങളെകുറിച്ചും ഇവിടെ പ്രതിപാദിക്കേണ്ടതില്ല. അതിന്റെ സ്ഥാനം ഇതല്ല താനും. ഒന്നാമത്തേതിനെ കുറിച്ചാണ് ഇവിടെ അല്പം സ്പർശിക്കേണ്ടിയിരിക്കുന്നത്. വിവിധതുറകളിലുള്ള പല മതവിധികളും ക്വുർആൻ വ്യക്തമാക്കിയിട്ടുണ്ടെന്നു പറഞ്ഞുവല്ലോ. ഏതെങ്കിലും തരത്തിലുള്ള പ്രാധാന്യത്തെ മുൻനിറുത്തിയായിരിക്കും ചില വിഷയങ്ങളെ അത് പ്രത്യേകം എടുത്തു പറഞ്ഞിരിക്കുക. ക്വുർആൻ ഒന്നാമതായി അഭിമുഖീകരിക്കുന്നത് അന്നത്തെ അറബികളെയാണല്ലോ. അവർ മുഖാന്തിരമാണ് മറ്റുള്ളവർക്കും, ഭാവിതലമുറകൾക്കും അത് എത്തിച്ചേർന്നിരിക്കുന്നത്. ആ സ്ഥിതിക്ക് അന്ന് അവരുടെ ചുറ്റുപാടുകളും, പരിതഃസ്ഥിതികളും കണക്കിലെടുത്തുകൊണ്ടായിരിക്കണം വിഷയങ്ങൾക്ക് പ്രാധാന്യം നൽകുന്നതെന്ന് പറയേണ്ടതില്ല. മുമ്പ് ആർക്കും തീരെ പരിചയമില്ലാത്ത കുറെ പുതിയ നിയമങ്ങളും, പദ്ധതികളും ആവിഷ്കരിച്ചുകൊണ്ട് ഇതങ്ങ് നടപ്പിലാക്കിക്കൊള്ളുക, ഇതഃപര്യന്തമുള്ള എല്ലാ നടപടിക്രമങ്ങളും വിട്ടേച്ചു കളയുക എന്നല്ല ക്വുർആൻ ആവശ്യപ്പെടുന്നത്. വേദക്കാരടക്കമുള്ള അന്നത്തെ ജനതാമദ്ധ്യേ നിലവിലുണ്ടായിരുന്ന നടപടിക്രമങ്ങളിലും മതപരമായ ആചാരാനുഷ്ഠാനങ്ങളിലും നല്ലത് നിലനിർത്തുക, പരിഷ്കരിക്കേണ്ടത് പരിഷ്കരിക്കുക, നീക്കം ചെയ്യേണ്ടത് നീക്കം ചെയ്യുക, അലങ്കോലപ്പെട്ടത് നന്നാക്കിത്തീർക്കുക ഇതാണ് ക്വുർആൻ ചെയ്തത്.

ആരാധനകൾ, ഇടപാടുകൾ, വൈവാഹിക കാര്യങ്ങൾ, കുടുംബപരവും സാമൂഹികവുമായ കാര്യങ്ങൾ, ബലികർമങ്ങൾ, ദാനധർമങ്ങൾ എന്നിവയിലെല്ലാം തന്നെ- പല പോരായ്മയും, കൊള്ളരുതായ്മയും ഉണ്ടായിരുന്നാലും ശരി- ചില പ്രത്യേക സമ്പ്രദായങ്ങളും, രീതികളും അവർക്കിടയിൽ അംഗീകരിക്കപ്പെട്ടിട്ടുണ്ടായിരുന്നു. ഉദാഹരണമായി, ഹജ്ജ് കർമത്തിലും, ഉംറാകർമത്തിലും ആചരിക്കേണ്ടുന്ന പ്രധാന ചടങ്ങുകളിൽ പെട്ടതാണ് 'സ്വഫാ-മർവഃ'യുടെ ഇടയിലുള്ള നടത്തം. ഇതിനെകുറിച്ച് ക്വുർആനിൽ 'അതിന് തെറ്റില്ല' (2:158) എന്നാണ് പറഞ്ഞിട്ടുള്ളത്. അത് നിർബ്ബന്ധമുണ്ടോ, അല്ലെങ്കിൽ വേണ്ടപ്പെട്ടതാണോ എന്നൊന്നും പറഞ്ഞിട്ടില്ല. ജാഹിലിയ്യാകാലത്ത് സ്വഫായിലും, മർവാഃയിലും ചില വിഗ്രഹങ്ങൾ ഉണ്ടായിരുന്നത് കാരണമായി ഈ നടത്തം തെറ്റായ ഒന്നാണെന്ന ധാരണ മുസ്ലിംകൾക്കിടയിൽ ഉണ്ടായിത്തീർന്നതായിരുന്നു അങ്ങിനെ പറയുവാൻ കാരണം. ഈ വസ്തുത ആഇശഃ (റ) വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. ഇതെല്ലാം ഇവിടെ വിസ്തരിച്ചു പറയുവാൻ സൗകര്യമില്ല. ചില സൂചനകൾ നൽകുകമാത്രമാണ് ഉദ്ദേശ്യം. ഇങ്ങിനെയുള്ള വസ്തുതകൾ ഗൗനിക്കാതെ, ക്വുർആന്റെ വാക്കുകളും, വാച്യാർത്ഥങ്ങളും മാത്രം നോക്കി എല്ലാ മതവിധികളും കണക്കാക്കുവാൻ മുതിരുന്നപക്ഷം പലപ്പോഴും സത്യത്തിൽ നിന്ന് പിഴച്ചുപോയേക്കും. ഉമർ (റ) പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെടുന്ന ഒരു വാക്യം ഇവിടെ ശ്രദ്ധേയമാകുന്നു:

**من لم يعرف الجاهلية لم يعرف الا سلام**(ജാഹിലിയ്യത്തിനെ - അജ്ഞാനകാലത്തെ - ക്കുറിച്ച് അറിയാത്തവന് ഇസ്‌ലാം അറിയുകയില്ല). വളരെ അർത്ഥഗർഭമായ ഒരു വാകൃമാണിത്.

നമസ്കാരത്തിന്റെയും, സകാത്തിന്റെയും അനുഷ്ഠാനരൂപത്തെപ്പറ്റി അധികമൊന്നും പ്രസ്താവിക്കപ്പെട്ടിട്ടില്ലെങ്കിലും, ഇസ്‌ലാമിൽ അവയ്ക്കുള്ള പ്രധാന്യത്തെയും. അവയുടെ ഗുണഗണങ്ങളെയും സംബന്ധിച്ചും, അവ ഉപേക്ഷിച്ചാലുണ്ടാകുന്ന ഭവിഷ്യത്തുകളെ സംബന്ധിച്ചും ക്വുർആൻ ധാരാളം പ്രസ്താവിച്ചുകാണാം. നമസ്കാരം ഭയഭക്തിയോടും, ഹൃദയസാന്നിദ്ധ്യത്തോടും കൂടിയായിരിക്കണമെന്ന് പ്രത്യേകം ഊന്നിപ്പറഞ്ഞിട്ടുണ്ട്. നമസ്കാരത്തെക്കുറിച്ച് പറയുമ്പോൾ ഇക്വാമത്ത് (നിലനിറുത്തുക) എന്ന വാക്കാണ് അത് ഉപയോഗിക്കാറുള്ളത്. പള്ളിയിൽ വെച്ച് ബാങ്കുവിളിയോടുകൂടി 'ജമാഅത്തായി' (സംഘമായി) ശരിയായ രൂപത്തിൽ നടത്തപ്പെടുക എന്നാണ് ആ വാക്കിന്റെ പൂർണമായ താൽപര്യം എന്നത്രെ നബിചര്യയിൽ നിന്ന് മനസ്സിലാകുന്നത്. അതുപോലെത്തന്നെ, സമുദായത്തിന്റെ പൊതുനന്മക്ക് ഉപയോഗപ്പെടുമാറ് വ്യവസ്ഥാപിതമായ രീതിയിൽ ശേഖരിച്ച് വിതരണം ചെയ്യേണ്ടുന്ന നിർബന്ധ ധർമമാണ് സകാത്ത് എന്നും നബിചര്യയിൽ നിന്ന് വ്യക്തമാകുന്നു.

നമസ്കാരത്തെയും, സകാത്തിനെയും കുറിച്ച് ക്വുർആൻ ഇടക്കിടെ ഉണർത്തിക്കാണാറുള്ളതാകുന്നു. നോമ്പിനെപ്പറ്റി അൽബക്വറഃയിലും, ഹജ്ജിനെപ്പറ്റി അൽബക്വറഃയിലും ഹജ്ജിലും, യുദ്ധകാര്യങ്ങളെകുറിച്ച് അൽബക്വറഃയിലും അൻഫാലിലും മറ്റുപലേടത്തും, ശിക്ഷാനിയമങ്ങളെക്കുറിച്ച് മാഇദഃയിലും, അന്നൂറിലും, അനന്തരാവകാശത്തെക്കുറിച്ച് നിസാഇലും, വൈവാഹിക കാര്യങ്ങളെപ്പറ്റി അൽബക്വറഃ, നിസാഉ്, ത്വലാക്വ് മുതലായവയിലും വിവരിച്ചിരിക്കുന്നു. വുദ്വൂ, കുളി, തയമ്മും (വുദ്വൂഇനു പകരം മണ്ണുതടവൽ) മുതലായ ശുദ്ധികർമങ്ങളെ സംബന്ധിച്ചു നിസാഇലും, മാഇദഃയിലും പ്രസ്താവിച്ചിട്ടുണ്ട്. മുതലിടപാടുകളെപ്പറ്റി അൽബക്വറഃയിൽ പലതും കാണാം. കൂടാതെ, അയൽപക്കക്കാർ, മാതാപിതാക്കൾ, കുടുംബങ്ങൾ, അനാഥകൾ, സ്വസമുദായം, ശത്രുപക്ഷക്കാർ, ഇതര സമുദായങ്ങൾ, നേതാക്കൾ, അബലന്മാർ, സ്ത്രീകൾ ആദിയായവരോട് പെരുമാറേണ്ടുന്ന മര്യാദകളും, നീതി, സത്യം, സമത്വം, വിട്ടുവീഴ്ച തുടങ്ങിയ ഉൽകൃഷ്ട ഗുണങ്ങളുമെല്ലാം ഇടക്കിടെ വിവരിച്ചുകാണാം. സജ്ജനങ്ങളുടെ സ്വഭാവഗുണങ്ങളും, ദുർജ്ജനങ്ങളുടെ ലക്ഷണങ്ങളും അടിക്കടി ഉണർത്താറുള്ള വിഷയങ്ങളാകുന്നു.

## മരണാനന്തര കാര്യങ്ങൾ

മരണം, മരണവേളയിൽ മനുഷ്യന്റെ സ്ഥിതിഗതികളിലുണ്ടാകുന്ന പരിവർത്തനങ്ങൾ, മലക്കുകൾ പ്രത്യക്ഷപ്പെടുന്നത്, അനന്തരം അനുഭവപ്പെടുന്ന സുഖദുഃഖവാർത്തകൾ, ലോകാവസാന സമയം, അതിന്റെ പ്രത്യാഘാതങ്ങൾ, സംഭവവികാസങ്ങൾ മുതലായവ പലപ്പോഴും ക്വുർആനിന്റെ പ്രതിപാദന വിഷയങ്ങളാകുന്നു. ലോകാവസാനസമയത്തെപ്പറ്റി ആർക്കും അറിയാത്തവണ്ണം വളരെ പെട്ടെന്നൊരിക്കലാണ് അത് സംഭവിക്കുകയെന്ന് ക്വുർആൻ ഖണ്ഡിതമായി ആവർത്തിച്ചു പറയുന്നു. എന്നാൽ, അതിന്റെ മുന്നോടിയായി ഉണ്ടാവുന്ന ചില കാര്യങ്ങളെയും അത്

ചൂണ്ടിക്കാട്ടുന്നുണ്ട്. ഈസാ നബി (അ)യുടെ വരവിനെ പറ്റി നിസാഇലും, 'യഅ്ജൂജ്-മഅ്ജൂജി'നെപ്പറ്റി അൽകഹ്ഫിലും, അൻബിയാഇലും, ഭൂമിയിൽ നിന്ന് ഒരു മൃഗം -അല്ലെങ്കിൽ ജന്തു (**دابة من الارض** )- പ്രത്യക്ഷപ്പെടുന്നതിനെ കുറിച്ച് നംലിലും കാണാം. (ചില തൽപരകക്ഷികൾ ഇതൊക്കെ ദുർവ്യാഖ്യാനം ചെയ്യാറുണ്ട്. അതിനെപ്പറ്റി അതാതു സ്ഥാനങ്ങളിൽ നാം സംസാരിക്കുന്നതാണ്. **ان شاء الله**) എല്ലാവരും നശിച്ചുപോകുവാൻ വേണ്ടിയും, പിന്നീട് പുനർജ്ജീവിക്കാൻ വേണ്ടി യുമുള്ള രണ്ടു കാഹളം ഊത്തിനെയും, അന്ന് ഭൂമിയിൽ ഉണ്ടാകുന്ന വമ്പിച്ച മാറ്റങ്ങളെയും സംബന്ധിച്ച് പ്രസ്താവിച്ചിട്ടുണ്ട്. വിചാരണക്കായി എല്ലാവരെയും ഒരുമിച്ചു കൂട്ടുന്നത്, ഓരോരുത്തരുടെയും നന്മതിന്മകൾ രേഖപ്പെടുത്തപ്പെട്ട ഗ്രന്ഥങ്ങൾ അവരവർക്ക് നൽകുന്നത്, അല്ലാഹു എല്ലാവരെയും വിചാരണ നടത്തുന്നത്, പലത രത്തിലുള്ള സാക്ഷികൾ തെളിവിന്നു കൊണ്ടുവരപ്പെടുന്നത്, തന്മതിന്മകൾ തൂക്കി ക്കണക്കാക്കപ്പെടുന്നത്, സത്യവിശ്വാസികളെ സ്വർഗത്തിലേക്ക് സാദരം കൊണ്ടു പോകുന്നത്, അവർക്ക് അവിടെ ലഭിക്കുന്ന അവർണനീയമായ സുഖസൗകര്യങ്ങൾ, അവിശ്വാസികളെയും പാപികളെയും നരകത്തിലേക്ക് കൊണ്ടുപോകുന്നത്, അവർ അനുഭവിക്കേണ്ടിവരുന്ന കഠിനകഠോരമായ ശിക്ഷകൾ, സ്വർഗക്കാരും, നരകക്കാരും തമ്മിൽ നടക്കുന്ന ചില സംഭാഷണങ്ങൾ എന്നിങ്ങനെ പലതും- ചിലേടത്ത് സംക്ഷിപ്തമായും, മറ്റു ചില സ്ഥലത്ത് സവിസ്തരമായും- ആവർത്തിച്ചു പറഞ്ഞിട്ടുണ്ട്.

## 3

# ക്വുർആന്റെ അമാനുഷികത

അല്ലാഹു അവന്റെ പ്രവാചകന് അവതരിപ്പിച്ചുകൊടുത്ത വേദഗ്രന്ഥമാണ് വിശുദ്ധ ക്വുർആൻ. ജിബ്‌രീൽ (അ) എന്ന മലക്ക് മുഖേന അവൻ അത് അവതരിപ്പിച്ചു. ദൗത്യം എത്തിച്ചുകൊടുക്കുക എന്നല്ലാതെ ജിബ്‌രീലിന് -മറ്റാർക്കും തന്നെ- അതിൽ യാതൊരു പങ്കുമില്ല. ക്വുർആൻ ദൈവിക ഗ്രന്ഥമാണെന്നുള്ളതിന് അധികതെളിവുകളൊന്നും ആരായേണ്ടതില്ല. അതിൽ തന്നെ അടങ്ങിയിട്ടുള്ള രണ്ടുമൂന്നു സൂക്തങ്ങൾ -ആയത്തുകൾ- മതിയാകും. മനുഷ്യരും ജിന്നുകളും എല്ലാം കൂടിച്ചേർന്നാലും-അവർ പരസ്പര സഹായ സഹകരണങ്ങൾ ചെയ്താലും-അതുപോലെയുള്ള ഒരു ഗ്രന്ഥം കൊണ്ടുവരാൻ സാധ്യമല്ല എന്ന് (ബനൂഇസ്‌റാഈൽ:88 ൽ) ക്വുർആൻ ഖണ്ഡിതമായി പ്രസ്താവിച്ചിരിക്കുന്നു. അറബി സാഹിത്യത്തിന്റെ പരമകാഷ്ഠ പ്രാപിച്ചിരുന്ന -സാഹിത്യ കേസരികളാൽ നിബിഡമായിരുന്ന-ക്വുറൈശികൾക്കാകട്ടെ, മറ്റേതെങ്കിലും വിദഗ്ധന്മാർക്കാകട്ടെ -ഒറ്റയായോ കൂട്ടായോ- ഈ പ്രഖ്യാപനത്തെ എതിരിടുവാൻ കഴിഞ്ഞില്ല. മുഴുവനുമില്ലെങ്കിൽ, അതിലെ അധ്യായങ്ങളെ -സൂറത്തുകളെ- പ്പോലെ ഒരു പത്ത് അധ്യായമെങ്കിലും കൊണ്ടുവരട്ടെ, ഇല്ലാത്ത പക്ഷം, അത് ദൈവികഗ്രന്ഥമാണെന്നു അവർ മനസ്സിലാക്കിക്കൊള്ളട്ടെ എന്നും അല്ലാഹു അവർക്ക് ആഹ്വാനം നൽകി (സൂറഃ ഹൂദ് 13). ഈ ആഹ്വാനവും നേരിടുവാൻ ആളുകളുണ്ടായില്ല. ക്വുർആൻ, വീണ്ടും ഒരധ്യായമെങ്കിലും സൃഷ്ടിക്കാൻ അവരെ വെല്ലുവിളിച്ചു: 'നിങ്ങൾക്ക് ഈ ക്വുർആനെപ്പറ്റി വല്ല സംശയവുമുണ്ടെങ്കിൽ, ഇതിലെ അധ്യായം

പോലെ ഒരു അധ്യായമെങ്കിലും നിങ്ങൾ കൊണ്ടുവരുവീൻ, അല്ലാഹു അല്ലാതെയുള്ള നിങ്ങളുടെ സഹായകന്മാരെ മുഴുവനും അതിനായി ക്ഷണിച്ചുകൊള്ളുകയും ചെയ്യുവീൻ', ഒരിക്കലും നിങ്ങൾക്കു സാധ്യമല്ലെന്ന് അസന്ദിഗ്ധമായ ഭാഷയിൽ അതോടൊപ്പം തന്നെ അത് ഉറപ്പിച്ചു പറയുകയും ചെയ്തു. (അൽബക്വറഃ : 22,23)

ഈ വചനങ്ങളെല്ലാം അന്നുതൊട്ട് ഇന്നോളം -1400 ൽ പരം കൊല്ലങ്ങളോളമായി-ക്വുർആനിൽ ആവർത്തിച്ചു വായിക്കപ്പെടുന്നു. ഏതൊരു കെങ്കേമനും ഈ ആഹ്വാനത്തെ നേരിട്ടു ജയഭേരി അടിക്കുവാൻ ഇതുവരെ കഴിഞ്ഞിട്ടില്ല. എനി കഴിയുന്നതുമല്ല. ഒരു സൂചിമുനയോളമെങ്കിലും വിടവുകണ്ടാൽ അത് ഉപയോഗപ്പെടുത്തുവാൻ വെമ്പൽ കൊള്ളുന്ന അന്നത്തെ ശത്രുക്കളാകട്ടെ, കഴിവിലും സാമർത്ഥ്യത്തിലും അവരെ കവച്ചുവെക്കുന്ന മറ്റേതെങ്കിലും ജനതയാകട്ടെ, അങ്ങനെ ഒരു സംരംഭത്തിന് മുന്നോട്ടുവരുവാൻ ധൈര്യപ്പെട്ടതായി ചരിത്രം രേഖപ്പെടുത്തിയിട്ടില്ല. അക്ഷരജ്ഞാനത്തിന്റെ പ്രാഥമിക പാഠങ്ങൾപോലും ലഭിച്ചിട്ടില്ലാത്ത ഒരു മനുഷ്യൻ-മുഹമ്മദ് മുസ്ത്വഫാ ﷺ തിരുമേനി നാൽപതു വർഷത്തോളം, അതേ നിലയിൽ സ്വജനങ്ങൾക്കിടയിൽ കഴിഞ്ഞുകൂടിയ ശേഷം, പെട്ടെന്നൊരുദിവസം മുതൽ ഇത്തരത്തിലുള്ള ഒരു ഗ്രന്ഥം ഓതികേൾപ്പിക്കുവാൻ തുടങ്ങിയിരിക്കയാണ് എന്നറിയുന്ന ഏതൊരാൾക്കും, വിശുദ്ധ ക്വുർആൻ ഒരു ദിവ്യഗ്രന്ഥമാണെന്നു മനസ്സിലാക്കുവാൻ വേറെ ലക്ഷ്യം അന്വേഷിക്കേണ്ടതില്ല.

അതിനു സമാനമായ ഒരു ഗ്രന്ഥമോ, അധ്യായമോ കൊണ്ടുവരാൻ സൃഷ്ടികൾക്ക് സാദ്ധ്യമല്ലെന്നു പറയുന്നത് അതിന്റെ ഏത് വശത്തെ ആസ്പദമാക്കിയാണ്? അഥവാ ക്വുർആനിന്റെ അമാനുഷികത നിലകൊള്ളുന്നത് ഏത് വശത്തിലൂടെയാണ്? ഈ ചോദ്യത്തിന് വ്യക്തവും ക്ലിപ്തവുമായ മറുപടി പറയുക സാദ്ധ്യമല്ല. താഴെ കാണുന്നതുപോലെയുള്ള പല വസ്തുതകളാണ് അതിന് കാരണമായി നിലകൊള്ളുന്നതെന്ന് സാമാന്യമായി പറയാം:

1) നിത്യനൂതനവും അനുപമവുമായ വാചകശൈലിയും, ഘടനാരൂപവും.

2) പ്രത്യേക തരത്തിലുള്ള പ്രതിപാദന രീതി.

3) അക്ഷരജ്ഞാനമോ, വേദഗ്രന്ഥപരിചയമോ ഇല്ലാത്ത ഒരാൾ, മുൻകാല ചരിത്ര സംഭവങ്ങളും, മുൻവേദഗ്രന്ഥങ്ങളുടെ സത്യതയെ സ്ഥാപിക്കുന്ന തത്വസിദ്ധാന്തങ്ങളും ഓതിക്കേൾപ്പിക്കുന്നത്.

4) ഭാവികാര്യങ്ങളെ സംബന്ധിച്ച പ്രവചനങ്ങളും, അവ ശരിയായി പുലർന്നു വരുന്നതും.

5) സാഹിത്യ രംഗത്തും, അലങ്കാര രംഗത്തുമുള്ള അത്യുന്നത നിലപാട്. അറബി സാഹിത്യശാസ്ത്രം, അലങ്കാര ശാസ്ത്രം മുതലായവ ഉടലെടുത്തത് തന്നെ ക്വുർആനെ ആധാരമാക്കിയാണ്.

6) വളരെ ചുരുങ്ങിയ വാക്കുകളിൽ വിപുല വിശാലമായ ആശയങ്ങൾ ഉൾക്കൊള്ളുന്നത്.

7) അദൃശ്യകാര്യങ്ങളെ കുറിച്ചുള്ള പ്രസ്താവനകൾ.

8) സരളവും, ഹൃദ്യവുമായ വാചക ഘടന.

9) വായിക്കുവാനും, കേൾക്കുവാനും, കൗതുകം തോന്നിക്കുന്ന വശ്യശക്തി.

10) ഇടകലർന്നുകൊണ്ടുള്ള വിവിധ വൈജ്ഞാനിക വിഷയക്രമങ്ങൾ എന്നിങ്ങനെ പലതും കൂടിയാണിതിന് കാരണമെന്ന് മൊത്തത്തിൽ പറയാം.

ഒരു കാര്യം ഇവിടെ ഓർക്കേണ്ടതുണ്ട്; അറബി ഭാഷ അറിയാത്തവന് ക്വുർആന്റെ ശബ്ദരസം ആസ്വദിക്കുവാനല്ലാതെ, മറ്റൊന്നിനും കഴിയുകയില്ലെന്ന് സ്പഷ്ടമാണ്. എന്നാൽ അറബി ഭാഷ അത്യാവശ്യം അറിഞ്ഞത്കൊണ്ടും, ആധുനിക അറബി സാഹിത്യത്തിൽ കുറച്ചൊക്കെ പരിചയം ലഭിച്ചതുകൊണ്ടും ക്വുർആന്റെ സാഹിത്യ വൈഭവം മനസ്സിലാക്കുവാൻ സാധിക്കുമെന്ന് കരുതുന്നത് ശരിയല്ല. ക്വുർആന്റെ സാഹിത്യവൈഭവമെന്ന് മാത്രമല്ല, അതിന്റെ സിദ്ധാന്തങ്ങൾ പോലും വേണ്ടത്പോലെ ഗ്രഹിക്കുവാൻ അതുകൊണ്ട് മതിയാവുകയില്ല. ക്വുർആൻ അവതരിച്ച കാലത്തെ ഭാഷാ പ്രയോഗങ്ങളും, സാഹിത്യ പ്രയോഗങ്ങളും എത്രകണ്ട് പരിചയപ്പെടുന്നുവോ അതനുസരിച്ചായിരിക്കും ക്വുർആന്റെ സവിശേഷമഹത്വങ്ങൾ മനസ്സിലാവുക. നബി ﷺ യുടെ കാലത്തുള്ളവർക്ക് മനസ്സിലാക്കുവാൻ സാധിച്ചിരുന്നത്ര പിൽകാല ത്തുള്ളവർക്ക് ക്വുർആന്റെ രഹസ്യങ്ങൾ കണ്ടെത്തുവാൻ സാധ്യമല്ലതന്നെ. പക്ഷേ, ചിലവ്യക്തികൾക്ക് ചില സന്ദർഭങ്ങളിൽ, മുൻകാലക്കാരായ പലരെക്കാളും കവിഞ്ഞ നിലക്കുള്ള വല്ല കഴിവും അല്ലാഹു നൽകിക്കൂടാ എന്നില്ല. ക്വുർആന്റെ കടുത്ത ശത്രുക്കളായിരുന്ന ചിലർ പോലും, അതിന്റെ വചനങ്ങൾ കേട്ടമാത്രയിൽ ഞെട്ടിപ്പോകു കയും, പെട്ടെന്ന് മാനസാന്തരപ്പെടുകയും ചെയ്ത പല സംഭവങ്ങളും ഉണ്ടായിട്ടുണ്ട്. മഹാ ധീരനായ ഉമർ (റ) ഇസ്ലാം വിശ്വസിക്കുവാൻ കാരണമായത് അദ്ദേഹം ക്വുർആൻ കേട്ടതായിരുന്നുവല്ലോ. നബി ﷺ യുടെ കഠിന ശത്രുവായിരുന്ന ഉത്ബത്ത് ക്വുറൈശികളുടെ പ്രാതിനിധ്യം വഹിച്ചുകൊണ്ട് –വല്ലവിധേനയും തിരുമേനിയെ വശീകരിക്കുകയോ, തർക്കിച്ചു ജയിക്കുകയോ ചെയ്യാമെന്ന വിചാരത്തോടെ– തിരുമേനിയെ സമീപിക്കുകയുണ്ടായി. ഉത്ബഃയുടെ വാക്കുകൾ കേട്ട ശേഷം, തിരു മേനി സൂറഃ ഹാമീം സജദഃയിലെ ആദ്യവചനങ്ങൾ ഓതിക്കേൾപ്പിച്ചു. അതുകേട്ടു വശ്യനായ ഉത്ബത്ത് മടങ്ങിവന്ന് തന്റെ ആൾക്കാരോട് പറഞ്ഞത് ഇപ്രകാരമായിരുന്നു: 'ഞാൻ മുഹമ്മദിന്റെ പക്കൽ നിന്ന് കേട്ട ആ വാക്യങ്ങൾ കവിതയല്ല, ജോൽസ്യവുമല്ല, ജാലവുമല്ല. നിശ്ചയമായും, അതിന് എന്തോ മഹത്തായ ഒരു ഭാവിയുണ്ട്....' ഇങ്ങനെയുള്ള വേറെയും സംഭവങ്ങൾ ചരിത്രത്തിൽ കാണാം.

## ഏറ്റവും വലിയ ദൃഷ്ടാന്തം

നബിമാരുടെ നുബുവ്വത്തും, രിസാലത്തും (പ്രവാചകത്വവും, ദിവ്യ ദൗത്യവും) സ്ഥാപിക്കുന്നതിനും, ബലപ്പെടുത്തുന്നതിനും വേണ്ടി അവരുടെ കൈക്ക് അല്ലാഹു ചില മുഅ്ജിസത്തുകൾ (അമാനുഷിക ദൃഷ്ടാന്തങ്ങളും അസാധാരണ സംഭവങ്ങളും) വെളിപ്പെടുത്താറുണ്ട്. മൂസാ നബി (അ)യുടെ വടി, സ്വാലിഹ് നബി (അ)യുടെ ഒട്ടകം മുതലായവയും, മാറാവ്യാധികൾ സുഖപ്പെടുത്തുക, മണ്ണുകൊണ്ട് കുരുവികളുണ്ടാക്കി ഊതിപ്പറപ്പിക്കുക മുതലായവ ഈസാ നബി (അ)യുടെ കൈക്ക് വെളിപ്പെട്ടിരുന്നതും പ്രസ്തുത ദൃഷ്ടാന്തങ്ങളിൽ പെട്ടവയത്രെ. അതാതു കാലദേശങ്ങളിലുള്ള ജനങ്ങളുടെ പക്വതക്കും, പരിതഃസ്ഥിതികൾക്കും അനുസരിച്ച വിധത്തിലായിരുന്നു നബിമാരിൽ നിന്ന് അവ പ്രത്യക്ഷപ്പെട്ടിരുന്നത്. ക്വുർആനിൽ ഇതിന് ധാരാളം തെളിവുകളുണ്ട്.

മുഹമ്മദ് നബി ﷺയുടെ കൈക്കും ഇതുപോലെ പല ദൃഷ്ടാന്തങ്ങളും വെളിപ്പെടുകയുണ്ടായിട്ടുണ്ട്. മുൻകാല ചരിത്രസംഭവങ്ങൾ വിവരിക്കാറുള്ളതുപോലെ -അത്ര വ്യക്തവും വിശദവുമായ രൂപത്തിൽ- വർത്തമാനകാല സംഭവങ്ങളെപ്പറ്റി ക്വുർആൻ പ്രസ്താവിക്കാറില്ലെന്ന് മുമ്പ് പറഞ്ഞുവല്ലോ. അക്കൂട്ടത്തിൽ നബി ﷺയുടെ കൈക്ക് പ്രത്യക്ഷപ്പെട്ട അത്തരം ദിവ്യ ദൃഷ്ടാന്തങ്ങളെക്കുറിച്ച് ക്വുർആൻ അധികമൊന്നും പ്രസ്താവിക്കാറില്ല. എങ്കിലും, ഹദീഥ് ഗ്രന്ഥങ്ങൾ വഴിയും, ചരിത്രഗ്രന്ഥങ്ങൾ വഴിയും, അതിന് ധാരാളം ഉദാഹരണങ്ങളും വേണ്ടത്ര തെളിവുകളും ലഭിക്കുന്നതാണ്. എന്നാൽ ഇങ്ങിനെയുള്ള ദൃഷ്ടാന്തങ്ങളൊന്നും തന്നെ, നബിമാരുടെ ഇച്ഛയനുസരിച്ചോ, അവർ ആവശ്യപ്പെടുമ്പോഴോ ഉണ്ടാകുന്നതല്ല. അല്ലാഹു ഉദ്ദേശിക്കുന്നത് -അവൻ ഉദ്ദേശിക്കുമ്പോൾ മാത്രം- അവരുടെ കൈക്ക് അവൻ വെളിപ്പെടുത്തുന്നു. അല്ലാഹു പറയുന്നു: 'ഒരു റസൂലിനും അല്ലാഹുവിന്റെ സമ്മതപ്രകാരമല്ലാതെ, യാതൊരു ദൃഷ്ടാന്തവും കൊണ്ടുവരുവാൻ നിവൃത്തിയില്ല'. (റഅ്ദ് : 38) ഈ വിധത്തിലുള്ള ദൃഷ്ടാന്തങ്ങൾ, അതാത് നബിമാരുടെ കാലശേഷം നിലനിൽക്കത്തക്കവണ്ണം അവശേഷിക്കാറുമില്ല. അവരുടെ കാലം കഴിയുന്നതോടുകൂടി അവയും അവസാനിച്ചു പോകുന്നതാണ്.

മുഹമ്മദ് നബി ﷺ അന്ത്യപ്രവാചകനാണ്. അവിടുന്ന് നിയോഗിക്കപ്പെട്ടിരിക്കുന്നത് ലോകാവസാനം വരെയുള്ള എല്ലാ ജനങ്ങൾക്കും റസൂലായിക്കൊണ്ടുമാണ്. അവിടുത്തെ ജനതയാകട്ടെ, സാഹിത്യ നിപുണന്മാരുമായിരുന്നു. ഭാവിതലമുറകളാണെങ്കിൽ, ബുദ്ധിയിലും, ശാസ്ത്രവിജ്ഞാന രംഗങ്ങളിലും മുന്നേറിക്കൊണ്ടിരിക്കുകയുമാണ്. ഈ പരിതഃസ്ഥിതിയിൽ, നബി ﷺയുടെ കൈക്ക് വെളിപ്പെടുന്ന ഏറ്റവും വലിയ ദൃഷ്ടാന്തം, ലോകാവസാനം വരെ നിലനിൽക്കുന്നതും, ഏതുകാലത്തും ദൈവിക ദൃഷ്ടാന്തമാണെന്ന് നിഷ്പക്ഷബുദ്ധികൾ വിധി കല്പിക്കുന്നതുമായിരിക്കണമല്ലോ. ആകയാൽ, മറ്റേത് നബിമാരുടെ ദൃഷ്ടാന്തങ്ങളെക്കാളും- നബി ﷺയുടെ കൈക്കുതന്നെ വെളിപ്പെട്ട ഇതര ദൃഷ്ടാന്തങ്ങളെക്കാളും-ഏറ്റവും മഹത്തായ ദിവ്യദൃഷ്ടാന്തമത്രെ വിശുദ്ധ ക്വുർആൻ. ഈ യാഥാർത്ഥ്യം ഒരു വചനത്തിൽ തിരുമേനി ഇപ്രകാരം വെളിപ്പെടുത്തുന്നു: ما من الانبياء نبي الا اعطى من الايات مامثله يؤمن عليه البشر وانما كان الذى اوتيته وحيا اوحاه الله الى فارجوان اكون اكثرهم تابعا يوم القيمة - البخارى സാരം: മനുഷ്യർക്കു വിശ്വസിക്കുവാൻ വേണ്ടുന്നത്ര ദൃഷ്ടാന്തങ്ങൾ നല്കപ്പെട്ടിട്ടില്ലാത്ത ഒരു നബിയും ഇല്ലതന്നെ. എനിക്ക് നല്കപ്പെട്ടിരിക്കുന്നത് അല്ലാഹു എനിക്ക് തന്നിട്ടുള്ള 'വഹ്‌യ്' തന്നെയാകുന്നു. അതുകൊണ്ട് ക്വിയാമത്ത് നാളിൽ ഞാൻ അവരെക്കാൾ പിൻഗാമികളുള്ളവനായിരിക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു. (ബു).

'വഹ്‌യ്'കൊണ്ട് ഇവിടെ പ്രധാനമായും ഉദ്ദേശ്യം വിശുദ്ധ ക്വുർആനാണെന്ന് പറയേണ്ടതില്ല. നബി ﷺയുടെ പ്രവാചകത്വം സ്ഥാപിക്കുന്നതിനുള്ള പ്രത്യേക ദൃഷ്ടാന്തം ക്വുർആൻ മാത്രമാണെന്ന് പറയുമ്പോൾ, തിരുമേനിയുടെ കൈക്ക് വേറെ യാതൊരു അമാനുഷിക സംഭവവും വെളിപ്പെടുകയുണ്ടായിട്ടില്ല എന്ന് അതിനർത്ഥമില്ല. പക്ഷേ, അവയൊന്നും ക്വുർആനെ പോലെ ശത്രുക്കളെ വെല്ലുവിളിച്ചുകൊണ്ടുള്ള ദൃഷ്ടാന്തങ്ങൾ ( **آيات التحدى** ) ആയിരുന്നില്ല. അവ അവിടുത്തെ പ്രവാചകത്വത്തെ ബലപ്പെടുത്തുന്ന സംഭവങ്ങൾ (**المؤيدات**) മാത്രമായിരുന്നു. മറ്റൊരു പ്രകാരത്തിൽ പറഞ്ഞാൽ മൂസാ നബി (അ)ക്ക് അദ്ദേഹത്തിന്റെ കൈയും, വടിയും, സ്വാലിഹ് നബി

(അ)ക്ക് ഒട്ടകവും ശത്രുക്കളെ വെല്ലുവിളിച്ചുകൊണ്ടുള്ള പ്രവാചകത്വ ദൃഷ്ടാന്ത ങ്ങളായിരുന്നു. അവ ബാഹ്യദൃഷ്ടി കൊണ്ട് തന്നെ മനസ്സിലാക്കാവുന്ന ദൃഷ്ടാന്തങ്ങൾ ആയിരുന്നുവെങ്കിൽ നബി തിരുമേനി ﷺയുടെ പ്രവാചകത്വം സ്ഥാപിക്കുന്നതിന് നിശ്ചയിക്കപ്പെട്ടത് ബുദ്ധി കൊണ്ട് മനസ്സിലാക്കാവുന്ന ദൃഷ്ടാന്തം ആയിരുന്നു; അതത്രെ ക്വുർആൻ.

മുൻപ്രവാചകന്മാരുടെതുപോലെയുള്ള ദൃഷ്ടാന്തങ്ങൾ നബി ﷺക്കു നൽകപ്പെടാത്തതിന്റെ കാരണം സൂ: ഇസ്റാഅ് 59-ാം വചനത്തിൽ അല്ലാഹു ചൂണ്ടി ക്കാട്ടിയിരിക്കുന്നു. 'ദൃഷ്ടാന്തങ്ങളുമായി അയക്കുന്നതിനു നമ്മെ തടസ്സം ചെയ്തത് മുൻസമുദായങ്ങൾ അവയെ വ്യാജമാക്കിയതല്ലാതെ മറ്റൊന്നുമല്ല. ഥമൂദ്ഗോത്രത്തിന് കണ്ടറിയത്തക്ക ഒരു ദൃഷ്ടാന്തമായി ഒട്ടകത്തെ നാം നൽകി. എന്നിട്ട് അവർ അതിനോട് അക്രമം പ്രവർത്തിച്ചു. ഭയപ്പെടുത്തുവാനല്ലാതെ നാം ദൃഷ്ടാന്തങ്ങളുമായി അയക്കാറില്ല'. മുൻസമുദായങ്ങൾക്ക് ദൃഷ്ടാന്തങ്ങൾ നൽകിയിട്ട് അവർ അവയെ വ്യാജമാക്കുകയും, അങ്ങിനെ അല്ലാഹുവിങ്കൽ നിന്നുള്ള പൊതുശിക്ഷക്ക് അവർ പാത്രീഭവിക്കുകയും ചെയ്തു. അതിന്നൊരു ഉദാഹരണമാണ് ഥമൂദ് ജനത. പ്രത്യക്ഷ ത്തിൽ കണ്ടു മനസ്സിലാക്കാവുന്ന ഒരു ദൃഷ്ടാന്തമായിരുന്നു അവർക്ക് നൽകപ്പെട്ട ഒട്ടകം. എന്നിട്ടും അവർ അവരുടെ പ്രവാചകനായ സ്വാലിഹ് നബി (അ)യെയും, ആ ദൃഷ്ടാന്തത്തെയും വ്യാജമാക്കുകയാണ് ചെയ്തത്. അവർ ഒട്ടകത്തെ അക്രമിച്ചു ശിക്ഷക്കു വിധേയരായി. പ്രത്യക്ഷ ദൃഷ്ടാന്തങ്ങളയക്കുന്നത് ബുദ്ധി കുറഞ്ഞ ജനങ്ങളിൽ ഭീതിയും, സംഭ്രമവും ജനിപ്പിച്ചു അവരെ സത്യത്തിലക്ക് വരുത്തുവാൻ വേണ്ടിയാണ് താനും. ബുദ്ധിയും ചിന്താശക്തിയും ഉള്ളവർക്ക് അത്തരം ദൃഷ്ടാ ന്തങ്ങളുടെ ആവശ്യമില്ല. ബുദ്ധിപരമായ ദൃഷ്ടാന്തങ്ങളായിരിക്കും അവർക്ക് യോജി ച്ചത്. എന്നൊക്കെയാണ് ഈ വചനം മുഖേന അല്ലാഹു നമുക്ക് മനസ്സിലാക്കിത്തരുന്നത്.

സൂ: ഇസ്റാഇലെ ഈ ക്വുർആൻ വചനം തെളിവാക്കിക്കൊണ്ട് ചില തൽപര കക്ഷികളും, പുരോഗമനത്തിന്റെ പേരിൽ ക്വുർആൻ വചനങ്ങൾക്ക് പുത്തൻ വ്യാഖ്യാനം തേടിപ്പിടിക്കുന്ന ചില ആളുകളും നബി ﷺ തിരുമേനിയുടെ ക്വുർആൻ ഒഴിച്ചുള്ള എല്ലാ 'മുഅ്ജിസത്ത്'കളെയും നിഷേധിക്കാറുണ്ട്. ക്വുർആനിനും, ഹദീഥിനും, ഇസ്ലാമിക ചരിത്ര ലക്ഷ്യങ്ങൾക്കും തികച്ചും എതിരായ ഈ വാദത്തിന് ഈ വചനത്തിൽ യാതൊരു ന്യായീകരണവുമില്ലെന്ന് അതിലെ വാചകങ്ങൾ കൊണ്ടു തന്നെ മനസ്സിലാക്കാം. മുഅ്ജിസത്ത് എന്ന വാക്ക് ക്വുർആനിൽ ഉപയോഗിക്കാറില്ല. 'ആയത്ത്' എന്നാണ് അത് ഉപയോഗിക്കാറുള്ളത്. ഇതിന്റെ ബഹുവചനമാണ് ഈ വചനത്തിലും മറ്റും കാണുന്ന 'ആയാത്ത്' എന്ന വാക്ക്. 'അടയാളം, ദൃഷ്ടാന്തം, ലക്ഷ്യം' എന്നൊക്കെയാണ് ഈ വാക്കിന്റെ അർത്ഥം. മുഅ്ജിസത്തിന്റെ ഇനത്തിൽ പെട്ടതും അല്ലാത്തതുമായ പലതരം ദൃഷ്ടാന്തങ്ങളെക്കുറിച്ചും ക്വുർആനിൽ 'ആയ ത്ത്' എന്നു പറഞ്ഞിരിക്കുന്നത് കാണാം. (2:164, 252, 259; 13:1; 19:10, 21; 24:18; 26:128 മുതലായവ നോക്കുക). അക്കൂട്ടത്തിൽ, നബിമാരുടെ പ്രവാചകത്വം സ്ഥാപിക്കു ന്നതിനുള്ള പ്രത്യക്ഷ ദൃഷ്ടാന്തങ്ങളെക്കുറിച്ചും അത് 'ആയത്ത്'എന്നു പറഞ്ഞിരിക്കുന്നു. മൂസാ നബി (അ)യെ റസൂലായി നിയോഗിച്ചപ്പോൾ അദ്ദേഹത്തിന്റെ കൈയും വടിയും അദ്ദേഹത്തിന്റെ സത്യതക്കുള്ള പ്രത്യേക ദൃഷ്ടാന്തമായി അല്ലാഹു നിശ്ചയിച്ചുകൊടുത്തതിനെപ്പറ്റി സൂ:ത്വാഹാ 23 ലും, സ്വാലിഹ് നബി (അ)യുടെ സമുദായമായ ഥമൂദ് ഗോത്രം അദ്ദേഹത്തിന്റെ സത്യതക്ക് ദൃഷ്ടാന്തം ആവശ്യ

പ്പെട്ടപ്പോൾ അദ്ദേഹത്തിന്റെ ദൃഷ്ടാന്തമായി ഒട്ടകത്തെ നൽകിയതിനെപറ്റി സൂ: ശുഅറാഅ് 154 ലും പ്രസ്താവിച്ചിട്ടുള്ളത് ഇതിന് ഉദാഹരണമാകുന്നു.

ഈ ഒടുവിൽ പറഞ്ഞതരത്തിലുള്ള -പ്രവാചകത്വം സ്ഥാപിക്കുന്നതിനുള്ള പ്രത്യക്ഷ ദൃഷ്ടാന്തങ്ങളുടെ ഇനത്തിൽപെട്ട- ദൃഷ്ടാന്തങ്ങളുമായി നബി തിരുമേനി ﷺയെ അയക്കാതിരിക്കുവാനുള്ള കാരണമത്രെ അല്ലാഹു മുൻ വചനത്തിൽ വ്യക്തമാക്കിയിരിക്കുന്നത്. അതുകൊണ്ടാണ് -വേറെ വചനങ്ങളിലുള്ളതുപോലെ- 'ദൃഷ്ടാന്തങ്ങൾ നൽകുക' എന്നോ 'കൊണ്ടുവരുക' എന്നോ മറ്റോ പറയാതെ 'ദൃഷ്ടാന്തങ്ങളുമായി അയക്കുക' എന്ന് ഇവിടെ ഉപയോഗിച്ചിരിക്കുന്നതും. മാത്രമല്ല, മുൻ സമുദായങ്ങൾ കളവാക്കിയതുകൊണ്ടാണ് നബി ﷺയെ ദൃഷ്ടാന്തങ്ങളുമായി അയക്കാതിരുന്നതെന്ന് പറഞ്ഞതോടൊപ്പംതന്നെ, ഥമൂദ് ഗോത്രത്തിന് കണ്ടറിയാവുന്ന (പ്രത്യക്ഷമായ) ഒരു ദൃഷ്ടാന്തമായി ഒട്ടകത്തെ നൽകിയെന്നും അവരതിനെ അക്രമിച്ചുവെന്നും അല്ലാഹു പറഞ്ഞു. നബി ﷺക്കു നൽകപ്പെടാതിരുന്നിട്ടുള്ള ദൃഷ്ടാന്തങ്ങൾ ഇത്തരത്തിലുള്ള ദൃഷ്ടാന്തങ്ങളാണ് എന്ന് ഇതിൽ നിന്ന് വ്യക്തമാണ്. അല്ലാത്തപക്ഷം ഒട്ടകത്തിന്റെ ഉദാഹരണത്തിന് ഇവിടെ പ്രസക്തിയില്ല. ഒട്ടകത്തെപ്പറ്റി 'കാണത്തക്കത്' എന്നു വിശേഷിപ്പിച്ചിരിക്കുന്നതും ശ്രദ്ധേയമാകുന്നു. ഈ വചനത്തിന്റെ അവസാനത്തിൽ 'ഭയപ്പെടുത്തുവാനായിട്ടല്ലാതെ നാം ദൃഷ്ടാന്തങ്ങളുമായി അയക്കാറില്ല' എന്നും അല്ലാഹു പറഞ്ഞിരിക്കുന്നു. പ്രത്യക്ഷത്തിൽ അറിയാവുന്നതും ശത്രുക്കളെ വെല്ലുവിളിക്കുന്നതും, നിഷേധിക്കുന്നവർക്കു ശിക്ഷയെക്കുറിച്ച് താക്കീതോടുകൂടിയതുമായ പ്രത്യക്ഷ ദൃഷ്ടാന്തങ്ങളാണ് ഇവിടെ ഉദ്ദേശ്യമെന്ന് ഈ വാക്യവും കാണിക്കുന്നു. അല്ലാത്ത പക്ഷം, ഭയപ്പെടുത്തലിന് സ്ഥാനമില്ലല്ലോ.

ചുരുക്കിപ്പറഞ്ഞാൽ, നബി തിരുമേനി ﷺയിൽ നിന്ന് ക്വുർആൻ അല്ലാത്ത യാതൊരു 'മുഅ്ജിസത്തും' വെളിപ്പെട്ടിട്ടില്ലെന്നോ, വെളിപ്പെടുവാൻ നിവൃത്തിയില്ലെന്നോ ഈ വചനത്തിൽ- മറ്റു ക്വുർആൻ വചനങ്ങളിലും- പ്രസ്താവിച്ചിട്ടില്ല. മുൻ പ്രവാചകന്മാരുടെ ദിവ്യദൗത്യങ്ങൾ സ്ഥാപിക്കുന്നതിനു വേണ്ടി അവരെ ചില പ്രത്യക്ഷ ദൃഷ്ടാന്തങ്ങളോടുകൂടി അയക്കാറുണ്ടായിരുന്നതുപോലെ, നബി തിരുമേനി ﷺയെ അത്തരം ദൃഷ്ടാന്തങ്ങളുമായി അല്ലാഹു അയച്ചിട്ടില്ലെന്നും, മുൻസമുദായങ്ങൾ ചെയ്തതുപോലെ, ആ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കി ഈ സമുദായം ശിക്ഷക്കു പാത്രമാകാതിരിക്കാനാണ് അങ്ങിനെ അയക്കാതിരുന്നതെന്നുമാണ് ഈ വചനം മുഖേന അല്ലാഹു അറിയിക്കുന്നത്. നബി ﷺയുടെ പ്രവാചകത്വത്തെ സ്ഥാപിക്കുന്നതിന് (ക്വുർആൻപോലെ) ബുദ്ധിപരമായ ദൃഷ്ടാന്തങ്ങൾ നബി ﷺക്ക് നൽകപ്പെട്ടിട്ടുള്ളതിനോ, ആ പ്രവാചകത്വത്തെ കൂടുതൽ ബലപ്പെടുത്തുമാറുള്ള വല്ല മുഅ്ജിസത്തുകളും തിരുമേനിയിൽ നിന്ന് അല്ലാഹുവിന്റെ ഉദ്ദേശ്യമനുസരിച്ച് വെളിപെട്ടിട്ടുള്ളതിനോ ഈ ക്വുർആൻ വചനം ഒട്ടും എതിരാകുന്നില്ല.(*) ഈ ക്വുർആൻ വചനത്തെയും, മറ്റു ചില വചനങ്ങളെയും ദുർവ്യാഖ്യാനം ചെയ്യുകയും, നിരാക്ഷേപം സ്ഥാപിതമായ പല ഹദീഥുകളെയും പ്രബലമായ പല ചരിത്ര രേഖകളെയും കണ്ണടച്ചു

***(*) സൂറത്തു ഇസ്റാഇലെ പ്രസ്തുത വചനത്തിന്റെ താല്പര്യമനുസരിച്ച് നബി തിരുമേനി ﷺയുടെ പ്രവാചകത്വം സ്ഥാപിക്കുന്നതിന് തെളിവായി അസാധാരണ***

നിഷേധിക്കുകയും ചെയ്തുകൊണ്ടല്ലാതെ, നബി തിരുമേനി ﷺയുടെ മുഅ്ജിസത്തുകളെ നിഷേധിക്കുവാൻ ആർക്കും സാധ്യവുമല്ല. പക്ഷേ, കഥാ ഗ്രന്ഥങ്ങളിലും മറ്റും കാണുന്നതും, പൊതുജനങ്ങൾക്കിടയിൽ പ്രചാരത്തിലിരിക്കുന്നതുമായ അനേകം മുഅ്ജിസത്തുകൾ വ്യാജനിർമിതവും അടിസ്ഥാനരഹിതവുമാണെന്നത് പരമാർത്ഥമാകുന്നു. ഇക്കാരണത്താൽ, അനിഷേധ്യമായ തെളിവുകളോടുകൂടി രേഖപ്പെടുത്തപ്പെട്ടിട്ടുള്ള എല്ലാ അസാധാരണ സംഭവങ്ങളെയും അടിയോടെ നിഷേധിക്കുന്നത് ന്യായമല്ലല്ലോ. ന്യായമല്ലെന്നു മാത്രമല്ല അത് അനിസ്‌ലാമികമാണ്; ധിക്കാരം കൂടിയാണ്.

## 4

# ക്വുർആൻ വ്യാഖ്യാനം

### تفسير القرآن

ക്വുർആൻ അവതരിച്ചത് അറബിയിലാണ്. ആകയാൽ, അതിന്റെ വാച്യാർത്ഥം മനസ്സിലാക്കുവാൻ അറബികൾക്ക് പരസഹായം ആവശ്യമില്ല. إِنَّآ أَنزَلْنَٰهُ قُرْءَٰنًا عَرَبِيًّا لَّعَلَّكُمْ تَعْقِلُونَ - يوسف ٢ (നിശ്ചയമായും, നിങ്ങൾക്ക് മനസ്സിലാക്കുവാൻ വേണ്ടി, അറബി ഭാഷയിലുള്ള ഒരു ക്വുർആനായി നാം ഇതിനെ അവതരിപ്പിച്ചിരിക്കുന്നു) എന്ന് അല്ലാഹു പ്രസ്താവിച്ചതിൽനിന്ന് തന്നെ ഇത് സ്പഷ്ടമാണ്. ചില ശൈലികളും, പ്രയോഗങ്ങളും നോക്കുമ്പോൾ, പല ഗോത്രവർഗങ്ങൾക്കിടയിൽ അല്പം ചില വ്യത്യാസം കാണപ്പെട്ടേക്കാമെങ്കിലും, ക്വുറൈശികളുടെ ഭാഷാരീതി അറബികൾക്കിടയിൽ സ്വാധീനം ചെലുത്തിയിട്ടുണ്ടായിരുന്നു. സാഹിത്യപുരോഗതിയിൽ ഏറ്റവും മുന്നിട്ടു നില്ക്കുന്നതും അവരുടെ ഭാഷാരീതിയായിരുന്നു. ക്വുറൈശികളിലാണല്ലോ നബി ﷺ ജനിച്ചു വളർന്നതും. ആകയാൽ, ക്വുറൈശികളുടെ ഭാഷാശൈലിയാണ് പൊതുവിൽ ക്വുർആൻ സ്വീകരിച്ചിരിക്കുന്നത്. മുസ്ഹഫിന്റെ കുറേ കോപ്പികൾ തയ്യാറാക്കുവാൻ സൈദുബ്നുഥാബിത്ത് (റ)ന്റെ നേതൃത്വത്തിൽ ഉഥ്മാൻ (റ) ഒരു സംഘത്തെ ചുമതലപ്പെടുത്തിയ വിവരം നാം മുമ്പ് പറഞ്ഞിട്ടുണ്ട്. അവരോട് ഉഥ്മാൻ

---

***സംഭവങ്ങളെ അല്ലാഹു നിശ്ചയിച്ചിട്ടില്ല എന്ന് പ്രസ്താവിച്ച ശേഷം, മർഹൂം അല്ലാമാ സയ്യിദ് ക്വുത്ബ് ഇപ്രകാരം പറയുന്നു*** فاماما وقع فعلا للرسول صلى

صلى الله عليه وسلم من خوارق شهدت به روايات صحيحة فكان اكراما من الله لعبده لادليلا لاثبات الرسالة (فى ظلال القرآن فى سورة القمر) ***(എന്നാൽ ബലവത്തായ നിവേദനങ്ങൾ സാക്ഷ്യപ്പെടുത്തിയിട്ടുള്ള ചില അസാധാരണ സംഭവങ്ങൾ റസൂൽ തിരുമേനി ﷺക്കും യഥാർത്ഥത്തിൽ സംഭവിക്കുകയുണ്ടായതാകട്ടെ, അത് അല്ലാഹുവിൽ നിന്നും അവന്റെ അടിമയെ -റസൂലിനെ-ആദരിച്ചുകൊണ്ടുള്ളതായിരുന്നു. രിസാലത്തിനെ -ദിവ്യദൗത്യത്തെ- സ്ഥാപിക്കുന്നതിനുള്ള തെളിവായിട്ടല്ല). നാം മേൽ ചൂണ്ടിക്കാട്ടിയ ആശയം തന്നെയാണ് ഈ പ്രസ്താവനയിലും അടങ്ങിയിട്ടുള്ളത്.***

(റ) ഇപ്രകാരം ഉണർത്തിയിരുന്നതായി ബുഖാരിയിൽ കാണാം: إِذَا اخْتَلَفْتُمْ أَنْتُمْ وَزَيْدُ بْنُ ثَابِتٍ فِى عَرَبِيَّةٍ مِنْ عَرَبِيَّةِ الْقُرْآنِ فَاكْتُبُوهَا بِلِسَانِ قُرَيْشٍ ، فَإِنَّ الْقُرْآنَ أُنْزِلَ بِلِسَانِهِمْ. (നിങ്ങളും, സൈദു ബ്നുഥാബിത്തും തമ്മിൽ ക്വുർആന്റെ അറബിഭാഷാ പ്രയോഗങ്ങളിൽപെട്ട വല്ലതിലും ഭിന്നാഭിപ്രായമുണ്ടായാൽ നിങ്ങളത് ക്വുറൈശികളുടെ ഭാഷയനുസരിച്ച് എഴുതി ക്കൊള്ളുവീൻ. കാരണം, അവരുടെ ഭാഷയനുസരിച്ചാണ് ക്വുർആൻ അവതരിച്ചി ട്ടുള്ളത്). സൈദ് (റ) ക്വുറൈശിയായിരുന്നില്ല –അൻസ്വാരികളിൽപെട്ടആളായിരുന്നു– എന്നത് ഇവിടെ സ്മരണീയമാണ്. بِلِسَانٍ عَرَبِيٍّ مُّبِينٍ - الشعراء (സ്പഷ്ടമായ അറബി ഭാഷയിൽ) എന്ന വചനം മുഖേന ക്വുർആനും ഈ വസ്തുത സൂചിപ്പിച്ചിരിക്കുന്നു. 'മുബീനായ' ഭാഷ (**لسان مبين**) എന്ന് ക്വുറൈശികളുടെ ഭാഷയെപ്പറ്റി പറയപ്പെടാറു ണ്ടായിരുന്നു.

ചുരുക്കത്തിൽ, മേൽ പറഞ്ഞ കാരണങ്ങളാൽ ക്വുർആന്റെ വാച്യാർത്ഥങ്ങളും, വ്യക്തമായ ഉദ്ദേശ്യങ്ങളും മനസ്സിലാക്കുവാൻ അന്നത്തെ അറബികൾക്ക് പ്രയാസമുണ്ടായിരുന്നില്ല. അവർക്ക് മനസ്സിലാകാത്ത സൂചനകളും മറ്റും നബി ﷺ അവർക്ക് വിവരിച്ചുകൊടുക്കുകയും ചെയ്തിരുന്നു. അല്ലാഹുവിന്റെ ഗുണവി ശേഷണങ്ങൾ, പരലോകകാര്യങ്ങൾ, അദൃശ്യവാർത്തകൾ മുതലായവയെക്കുറിച്ച് അധികം ചോദ്യം ചെയ്യുന്നതും, ചുഴിഞ്ഞന്വേഷണം നടത്തുന്നതും നിരുത്സാ ഹപ്പെടുത്തപ്പെട്ടിരിക്കുന്നതുകൊണ്ട് അത്തരം കാര്യങ്ങളെക്കുറിച്ച് ക്വുർആനിൽ നിന്നോ, നബി വാക്യങ്ങളിൽനിന്നോ വ്യക്തമായി മനസ്സിലാകുന്നതിനപ്പുറം ആരായുന്ന പതിവ് സ്വഹാബികൾക്കുണ്ടായിരുന്നതുമില്ല. ഈ പതിവ് പിൽകാലത്തുണ്ടായി ത്തീർന്നതാകുന്നു. ക്വുർആൻ ഒരേ പ്രാവശ്യമായി അവതരിക്കാതെ, സന്ദർഭത്തിനൊത്ത് 23 കൊല്ലംകൊണ്ട് അവതരണം പൂർത്തിയായതും, നബി ﷺ അവരുടെ ഇടയിൽ ഉണ്ടായിരുന്നതും ക്വുർആൻ വേണ്ടതുപോലെ ഗ്രഹിക്കുവാൻ അവർക്ക് വളരെ സൗകര്യം നൽകി. ബുദ്ധിശക്തി, സത്യാന്വേഷണതൽപരത, ഭാഷയുമായുള്ള ഇണ ക്കം എന്നിവയ്ക്ക് പുറമെ, പ്രവാചകത്വത്തിന്റെ തണലിൽ, ക്വുർആന്റെ പ്രഭയേറ്റു കൊണ്ട് കഴിഞ്ഞു കൂടുവാൻ ഭാഗ്യം സിദ്ധിച്ചവരായിരുന്നു സ്വഹാബികൾ.

നബി ﷺയിൽ നിന്നും അവർ പകർത്തെടുത്ത വിജ്ഞാന ദീപങ്ങൾ അവരുടെ പിൻഗാമികളായ 'താബിഉകൾ' (**التابعون**)ക്കും അതേ പ്രകാരം അവർ ഏൽപിച്ചുകൊടുത്തു. താബിഉകൾ അവരുടെ കൃത്യവും വേണ്ടുംവണ്ണം നിർവ്വഹിച്ചു. അക്കാലത്ത് ഇന്നത്തെപ്പോലെ, വിജ്ഞാനങ്ങൾ ശാസ്ത്രീയരൂപം പൂണ്ടു കഴിഞ്ഞിരുന്നില്ല. ക്വുർആനല്ലാത്ത ലിഖിതഗ്രന്ഥങ്ങളും– അവർക്കിടയിൽ വിശേഷി ച്ചും– ഇല്ലായിരുന്നു. മുഖാമുഖമായും, കർണാകർണികയായും കേട്ടുപഠിക്കലും, അത് അതേപടി പിന്നീടുള്ളവർക്ക് നിവേദനം (രിവായത്ത്) ചെയ്തുകൊടുക്കലുമായിരുന്നു അവരുടെ പതിവ്. കേട്ടത് ഹൃദിസ്ഥമാക്കുവാനുള്ള വമ്പിച്ച കഴിവ് അവരുടെ ഒരു പ്രത്യേകത കൂടിയായിരുന്നു. ഇതിനെല്ലാം പുറമെ, ഇസ്‌ലാമിന്റെ പ്രചരണത്തിലും, വിജയത്തിലും തങ്ങളുടെ മുഴുവൻ സമയവും അവർക്ക് ശ്രദ്ധപതിപ്പിച്ചു കൊണ്ടിരിക്കേണ്ടതുമുണ്ടായിരുന്നു. അങ്ങിനെ, ക്വുർആൻ വ്യാഖ്യാന വിഷയത്തിൽ വ്യാപൃതരാകേണ്ടുന്ന ആവശ്യമോ, അതിനുള്ള സന്ദർഭമോ മുൻഗാമികൾക്ക് അധികമൊന്നും നേരിട്ടിരുന്നില്ല.

കാലക്രമത്തിൽ, സ്ഥിതിഗതികൾക്ക് മാറ്റം സംഭവിച്ചുകൊണ്ടിരുന്നു. അറബികളും അല്ലാത്തവരും കൂടിക്കലർന്നു. നുബുവ്വത്തിന്റെ തണലും വെളിച്ചവും ഏൽക്കുവാൻ അവസരം ലഭിച്ചിട്ടില്ലാത്തവർ രംഗത്തുവന്നു. ഭാഷാപരമായ രംഗങ്ങളിൽ പോലും, അറബികളുടെ സ്ഥിതിഗതികൾ പല മാറ്റത്തിനും വിധേയമായി. നബി ﷺ ക്കു ശേഷം, യുദ്ധസംബന്ധവും ഭരണസംബന്ധവുമായ കാരണങ്ങളാൽ പണ്ഡിതന്മാരായ സ്വഹാബികൾ പലരും രാജ്യത്തിന്റെ നാനാ ഭാഗത്തും വിട്ടുപോയി താമസമുറപ്പിക്കേണ്ടിവന്നു. ഓരോരുത്തർക്കും അതതു സ്ഥലങ്ങളിൽ ശിഷ്യഗണങ്ങളുമുണ്ടായിത്തീർന്നു. ഒരു വിഭാഗക്കാർക്ക് ലഭിച്ച അറിവ് മറ്റേ വിഭാഗക്കാർക്ക് ലഭിക്കാതിരിക്കുവാൻ ഇത് ഇടയാക്കി. ക്രമേണ അഭിപ്രായവ്യത്യാസങ്ങൾ ഉടലെടുത്തു. അന്വേഷണങ്ങളും, ചോദ്യോത്തരങ്ങളും അധികരിച്ചു. വിജ്ഞാനതുറകളിൽ ഗ്രന്ഥരചനയും ആരംഭിച്ചു. പലരും വിജ്ഞാനത്തിന്റെ ചില തുറകളിൽ മാത്രം ശ്രദ്ധയും ശ്രമവും ചെലുത്തുകയുണ്ടായി. ചുരുക്കത്തിൽ ക്വുർആൻ വ്യാഖ്യാന വിജ്ഞാനം (**علم التفسير**) എന്ന പേരിൽ ഒരു ശാസ്ത്രം രൂപമെടുത്തു. അതോടെ നബി ﷺ യിൽനിന്നും സ്വഹാബികളിൽനിന്നും ലഭിച്ചിട്ടുള്ള പ്രമാണങ്ങൾക്ക് പുറമെ -മുമ്പില്ലാതിരുന്നതും, മുമ്പ് ആവശ്യമില്ലാതിരുന്നതുമായ- പല ഉപാധികളും അതിനാവശ്യമായി വന്നു. ഭാഷാ നിഘണ്ടുക്കൾ, വ്യാകരണം, ഭാഷാ സാഹിത്യ ശാസ്ത്രങ്ങൾ എന്നിങ്ങിനെ പലതും ആവശ്യമായി. ക്രമേണ ക്രമേണ ക്വുർആൻ വ്യാഖ്യാനത്തിന്റെ വൃത്തം അങ്ങനെ വിപുലമായിത്തീർന്നു.

ക്വുർആന്റെ സാക്ഷാൽ വ്യാഖ്യാതാവ് നബി തിരുമേനി ﷺ തന്നെയാണെന്ന് പറയേണ്ടതില്ല. 'ജനങ്ങൾക്ക് നീ വിവരിച്ചുകൊടുക്കുവാൻ വേണ്ടിയാണ് തനിക്ക് ഈ പ്രമാണം അവതരിപ്പിച്ചിരിക്കുന്നത്' എന്നാണല്ലോ (നഹ്ൽ 44) നബി ﷺ യോട് അല്ലാഹു പറഞ്ഞിരിക്കുന്നത്. ക്വുർആന്റെ എല്ലാ വാക്യങ്ങളും എടുത്തുദ്ധരിച്ച് അവയുടെ അർത്ഥവും, ഉദ്ദേശ്യവും വെവ്വേറെ വിവരിച്ചു തന്നിട്ടുണ്ടെന്നല്ല, നബി ﷺ ക്വുർആന്റെ വ്യാഖ്യാതാവാണെന്നു പറഞ്ഞതിന്റെ താല്പര്യം. അങ്ങിനെ ചെയ്യേണ്ടുന്ന ആവശ്യവും ഇല്ലായിരുന്നു. ചില വചനങ്ങളുടെ സാരോദ്ദേശ്യങ്ങൾ വിവരിച്ചുകൊടുക്കുക, ചിലതിൽ അന്തർഭവിച്ചു കിടപ്പുള്ള രഹസ്യങ്ങളും, തത്വങ്ങളും വ്യക്തമാക്കി കൊടുക്കുക, ഉദാഹരണങ്ങൾ വിവരിക്കുക, ക്വുർആന്റെ അധ്യാപനങ്ങളും കല്പനാനിർദ്ദേശങ്ങളും നടപ്പിൽ വരുത്തി പ്രവർത്തനത്തിൽ കാണിച്ചുകൊടുക്കുക, ചില കാര്യങ്ങളെപ്പറ്റി അവ ഇന്നആയത്തിന്റെ താൽപര്യത്തിൽ ഉൾകൊള്ളുന്നതാണെന്ന് ചൂണ്ടിക്കാട്ടുക, സാമാന്യമായി പറഞ്ഞതിനെ വിശദീകരിക്കുക, സംക്ഷിപ്തമായിപ്പറഞ്ഞതിനെ വിസ്തരിക്കുക എന്നിങ്ങനെയുള്ള കൃത്യങ്ങളായിരുന്നു നബി ﷺ ചെയ്യേണ്ടിയിരുന്നത്. അതുതന്നെയാണ് അവിടുന്ന് നിർവ്വഹിച്ചതും. അതുതന്നെയാണ് നബി ﷺ യുടെ സുന്നത്ത്, അഥവാ ഹദീഥ് എന്നു പറയുന്നത്.

ഹിദീഥ് ഗ്രന്ഥങ്ങളിൽ, നബി ﷺ യുടെ സുന്നത്തുകൾ (വാക്കും പ്രവൃത്തിയും) രേഖപ്പെട്ടുകിടക്കുന്ന കാലത്തോളം, അവിടുത്തെ വ്യാഖ്യാനവും നിലവിലുണ്ടായിരിക്കുന്നതാണ്. എന്നാൽ, ഹദീഥ് ഗ്രന്ഥങ്ങളിൽ സുന്നത്തുകളെ രേഖപ്പെടുത്തുന്നത് വിഷയത്തിന്റെ സ്വഭാവമനുസരിച്ചു പല അധ്യായങ്ങളും, പംക്തികളുമായി ക്രമപ്പെടുത്തിക്കൊണ്ടായിരിക്കും. അതുകൊണ്ട് ക്വുർആൻ വ്യാഖ്യാന പംക്തി എന്ന പ്രത്യേക തലക്കെട്ടുകളിൽ വളരെ അധികമൊന്നും ഹദീഥുകൾ, ഹദീഥ്ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തി കണ്ടെന്നുവരികയില്ല. ക്വുർആന്റെ ഏതെങ്കിലും വചനമോ, വാക്കോ, അവതരണ സന്ദർഭമോ എടുത്തുദ്ധരിക്കപ്പെട്ടിട്ടുള്ള പ്രസ്താവനകളായിരിക്കും ഈ

പംക്തിയിൽ സാധാരണ രേഖപ്പെടുത്തിക്കാണുക. ഇക്കാരണത്താൽ, ഈ പ്രത്യേക പംക്തികളിൽ ചേർക്കപ്പെട്ടു കാണുന്ന ഹദീഥുകൾ മാത്രമാണ് ക്വുർആൻ വ്യാഖ്യാന വിഷയത്തിൽ നമുക്ക് നബി ﷺയിൽ നിന്ന് ലഭിച്ചിരിക്കുന്നതെന്നു ധരിച്ചുകൂടാത്ത താണ്. അതുപോലെത്തന്നെ, നബി ﷺയുടെ വിയോഗത്തോടുകൂടി അവിടുത്തെ ക്വുർആൻ വ്യാഖ്യാന പരമ്പര മുറിഞ്ഞുപോയെന്നും, പിന്നീടുള്ളവരെല്ലാം അവരവരുടെ അഭിപ്രായമനുസരിച്ചു വ്യാഖ്യാനിച്ചു പോരുകയാണ് ചെയ്യുന്നതെന്നും ചിലർ ധരിക്കാറുള്ളതും പ്രചരിപ്പിക്കാറുള്ളതും തെറ്റാകുന്നു.

നബി ﷺയുടെ കാലത്ത് ആവശ്യമില്ലാതിരുന്ന പലതും, ക്വുർആൻ വ്യാഖ്യാന വിഷയത്തിൽ പിന്നീട് ആവശ്യമായി വന്നുവെന്ന് പറഞ്ഞുവല്ലോ. ഇതിനെക്കുറിച്ച് ചില സൂചനകൾ മാത്രം ഇവിടെ നൽകാം. ഒരു വ്യാഖ്യാതാവിന് -അറബി ഭാഷാ പരിജ്ഞാനത്തിനു പുറമെ- വ്യാകരണം, സാഹിത്യം, അലങ്കാരം ആദിയായ ശാസ്ത്രങ്ങളിലും വ്യുൽപത്തി വേണം. പദങ്ങളുടെയും, വാചകങ്ങളുടെയും ഘടനാ വിശേഷതകളും, അവയിൽ അടങ്ങിയ പ്രത്യേകതകളും മനസ്സിലാക്കുവാൻ ഇത് ആവശ്യമാകുന്നു. സാധാരണ ഉപയോഗത്തിലില്ലാത്ത പദങ്ങളും, പ്രയോഗങ്ങളും, അർത്ഥവൈവിദ്ധ്യം വരുന്ന പദങ്ങളും അറിഞ്ഞിരിക്കണം. ഹദീഥ് ഗ്രന്ഥങ്ങൾ പരിചയിക്കുകയും, പരിശോധിക്കുകയും വേണം. സ്വഹാബികൾ, താബിഉകൾ തുടങ്ങിയ മുൻഗാമികളായ പണ്ഡിതന്മാരുടെ പ്രസ്താവനകളും, അഭിപ്രായങ്ങളും ആരായേണ്ടതുണ്ട്. ഇസ്‌ലാമിക ചരിത്രങ്ങളും പരിശോധിക്കേണ്ടിയിരിക്കുന്നു. ആയത്തുകളുടെ അവതരണ ഹേതുക്കൾ, അവതരിച്ച സന്ദർഭങ്ങൾ മുതലായവയും അറിഞ്ഞിരിക്കണം. ക്വുർആനിൽ നിന്നും, ഹദീഥുകളിൽ നിന്നും മതവിധികൾ മനസ്സിലാക്കുന്നതിന് ഒഴിച്ചു കൂടാത്ത കർമശാസ്ത്രനിദാനവും അറിഞ്ഞിരിക്കേണ്ടതുണ്ട്. ഇങ്ങിനെ പലതും ഒരു ക്വുർആൻ വ്യാഖ്യാതാവ് അറിഞ്ഞിരിക്കേണ്ടത് അത്യാവശ്യമാകുന്നു.

നിസ്വാർത്ഥവും നിഷ്കളങ്കവുമായ ഹൃദയം, ക്വുർആൻ എന്ത് പ്രസ്താവിക്കുന്നുവോ അത് -ആരുടെ ഇഷ്ടത്തിനോ, ആദർശത്തിനോ, താല്പര്യത്തിനോ നിരക്കാത്തതായാലും ശരി- അപ്പടി സ്വീകരിക്കുവാൻ തയ്യാറുള്ള മനഃസ്ഥിതി, വളച്ചു തിരിച്ചോ, ദുർവ്യാഖ്യാനം ചെയ്തോ സ്വന്തം താല്പര്യം നേടാൻ ശ്രമിക്കാതെ, നേർക്കുനേരെ ഉള്ളടക്കം തുറന്നുകാണിക്കുവാനുള്ള സന്നദ്ധത, താൻ പറയുന്നതിനെപ്പറ്റി അല്ലാഹുവിന്റെ മുമ്പിൽ ഉത്തരം പറയേണ്ടിവരുമെന്നുള്ള ബോധം, അല്ലാഹുവിന്റെ പ്രതിഫലത്തിലുള്ള മോഹം, ഉദ്ദേശ്യം ശരിക്ക് മനസ്സിലാകാത്ത സന്ദർഭങ്ങളിൽ അത് തുറന്നു പറയാനുള്ള മനക്കരുത്ത്, സത്യവും, ന്യായവും ആർ പറഞ്ഞാലും സ്വീകരിക്കുവാനുള്ള സന്നദ്ധത മുതലായ ഗുണങ്ങളും വ്യാഖ്യാതാവിന് അവശ്യം ആവശ്യമാകുന്നു. പണ്ഡിതന്മാർക്കിടയിൽ അഭിപ്രായവ്യത്യാസം കാണുമ്പോൾ, അവ തമ്മിൽ, കഴിയുന്നത്ര യോജിപ്പിച്ചു നല്ലനിലക്ക് വ്യാഖ്യാനിക്കുവാൻ ശ്രമിക്കേണ്ടതാണ്. മറിച്ച് വ്യത്യസ്താഭിപ്രായങ്ങൾ പൊക്കിക്കാണിച്ചും, പരസ്പര വൈരുദ്ധ്യം സ്ഥാപിച്ചും പുറംതള്ളിക്കളയുവാൻ തുനിയുകയല്ല വേണ്ടത്. വ്യക്തമായ തെളിവിന്റെ അടിസ്ഥാനത്തിലല്ലാതെ, ആരുടെ അഭിപ്രായവും തള്ളിക്കളയുകയോ, സ്ഥിരപ്പെടുത്തുകയോ ചെയ്യരുത്. ആയത്തുകളുടെ വിവരണങ്ങളിൽ, കാലോചിതമായ സംഗതികളെ സ്പർശിച്ചു സംസാരിക്കുന്നതും ആവശ്യമാണ്. എന്നാൽ ആയത്തുകൾക്ക്

(*) الامام ابو جعفر محمد بن جرير الطبري والامام ابو الفداء اسماعيل بن كثير القرشي الدمشقي رحمهما الله تعالى

യഥാർത്ഥത്തിൽ ഇല്ലാത്ത പുതിയ അർത്ഥം കല്പിച്ചുണ്ടാക്കി കാലത്തിനൊത്ത് വ്യാഖ്യാനിക്കുവാൻ മുതിരുന്നത് വമ്പിച്ച അനീതിയുമാകുന്നു.

## വ്യാഖ്യാനിക്കേണ്ട രീതി

പ്രമുഖരായ ക്വുർആൻ വ്യാഖ്യാതാക്കളുടെ കൂട്ടത്തിൽ പലനിലക്കും പ്രസിദ്ധി നേടിയ രണ്ട് മഹാന്മാരാണ് ഇമാം ഇബ്നുജരീരിത്ത്വബ്‌രീ (റ)യും, ഇമാം ഇബ്നുകഥീറും (റ).(*) ഇബ്നു ജരീർ (റ) ഹിജ്റഃ 3-ാം നൂറ്റാണ്ടിൽ ജീവിച്ച് 4-ാം നൂറ്റാണ്ടിന്റെ ആദ്യത്തിൽ- ഹിജ്റഃ 310 ൽ അന്തരിച്ച ആളാണ്. ക്വുർആൻ വ്യാഖ്യാനത്തിൽ എന്നപോലെ ഹദീഥിലും, ഇസ്‌ലാം ചരിത്രത്തിലും ലോകപ്രസിദ്ധി നേടിയ ഒരു മഹാനാണദ്ദേഹം. ക്വുർആന്റെയും ഹദീഥിന്റെയും അടിസ്ഥാനത്തിൽ -സ്വഹാബികളുടെയും, താബിഉകളുടെയും വ്യാഖ്യാനങ്ങളെ മുമ്പിൽവെച്ചു കൊണ്ടും, അഭിപ്രായവ്യത്യാസങ്ങളിൽ ലക്ഷ്യസഹിതം പരിശോധിച്ചു വിധി കൽപ്പിച്ചുകൊണ്ടും - വിരചിതമായ ഒരു മഹൽ ഗ്രന്ഥമത്രെ അദ്ദേഹത്തിന്റെ പ്രസിദ്ധ തഫ്സീർ ഗ്രന്ഥം ( **جامع البيان فى تفسير القرآن** ). 'അതുപോലെയുള്ള ഒരു തഫ്സീർ ഗ്രന്ഥം മറ്റാരാലും രചിക്കപ്പെടുകയുണ്ടായിട്ടില്ല എന്നകാര്യത്തിൽ മുസ്‌ലിം സമുദായത്തിനിടയിൽ ഭിന്നാഭിപ്രായമില്ല' എന്നാണ് ഇമാം നവവി (റ) അതിനെക്കുറിച്ച് പ്രസ്താവിച്ചിരിക്കുന്നത്. ക്വുർആനും ഹദീഥും ധാരാളക്കണക്കിനുദ്ധരിച്ചുകൊണ്ടും, കാര്യകാരണ സഹിതം വിഷയങ്ങൾ കൈകാര്യം ചെയ്തുകൊണ്ടും- മുൻഗാമികളായ മഹാന്മാരുടെ മാർഗത്തിൽ നിന്നു ഒട്ടും വ്യതിചലിക്കാതെ- ക്വുർആൻ വ്യാഖ്യാനിച്ച മദ്ധ്യകാല പണ്ഡിതനാണ് ഇബ്നുകഥീർ (റ). ഇദ്ദേഹം ഹിജ്റഃ 774-ൽ അന്തരിച്ചു. അദ്ദേഹത്തിന്റെ തഫ്സീർ ഗ്രന്ഥം ( **تفسير القرآن العظيم** ) പൂർവ്വ നൂറ്റാണ്ടുകൾക്കുശേഷം രചിക്കപ്പെട്ട തഫ്സീറുകളിൽ പ്രധാനപ്പെട്ടതും, എല്ലാവരാലും അംഗീകരിക്കപ്പെട്ടതുമാകുന്നു. ഈ രണ്ടു മഹൽഗ്രന്ഥങ്ങളുടെയും മുഖവുരകളിൽ ആ മഹാന്മാർ രേഖപ്പെടുത്തിയിട്ടുള്ള വിഷയങ്ങൾ എല്ലാവരും അറിഞ്ഞിരിക്കേണ്ടതാകുന്നു. അവയിലെ പ്രസക്ത ഭാഗങ്ങളാണ് ഈ അധ്യായത്തിൽ നാം പ്രധാനമായി അവലംബമാക്കുന്നത്.

ക്വുർആൻ, ഹദീഥ്, സ്വഹാബികളുടെ വചനങ്ങൾ തുടങ്ങിയ തെളിവുകൾ നിരത്തിക്കാട്ടിക്കൊണ്ട് ക്വുർആൻ വ്യാഖ്യാന സംബന്ധമായ പല കാര്യങ്ങളെക്കുറിച്ചും -കാര്യകാരണത്തോടുകൂടി- സുദീർഘം സംസാരിച്ചശേഷം ഇബ്നുജരീർ (റ) പ്രസ്താവിച്ച ചില വരികളുടെ സംഗ്രഹം ഇപ്രകാരമാകുന്നു:-

'ക്വുർആൻ വ്യാഖ്യാനം ചെയ്യുന്നതിന്റെ പല വശങ്ങളെക്കുറിച്ചും നാം ഇതിനു മുമ്പ് സംസാരിച്ചു. ക്വുർആന്റെ വ്യാഖ്യാനം മൊത്തത്തിൽ ഇങ്ങിനെ മൂന്നു വിധത്തിലാണെന്നും നാം പ്രസ്താവിച്ചു. അതിലൊന്ന്: അല്ലാഹുവിനു മാത്രം അറിയാവുന്നതും, മറ്റാർക്കും അറിയുവാൻ കഴിയാത്തതുമാകുന്നു. അന്ത്യഘട്ടത്തിന്റെ (ക്വിയാമത്തു നാളിന്റെ) സമയം, ഈസാ (അ) ഇറങ്ങിവരുന്ന സമയം, കാഹളത്തിൽ ഊതുന്ന സമയം എന്നിങ്ങനെ വരാനിരിക്കുന്ന സംഭവങ്ങളുടെ സമയങ്ങളും അതുപോലെയുള്ള മറ്റുകാര്യങ്ങളുമാണിത്. രണ്ടാമത്തേത്: നബി ﷺക്ക് മാത്രം അല്ലാഹു അറിയിച്ചുകൊടുത്തിട്ടുള്ളതും, ജനങ്ങളിൽ മറ്റാർക്കും അറിയുവാൻ കഴിയാത്തതുമായ കാര്യങ്ങളാകുന്നു. അതായത്: നബി തിരുമേനി ﷺ വിവരിച്ചുകൊടുക്കാതെ ജനങ്ങൾക്ക് മനസ്സിലാക്കാൻ സാധിക്കാത്തവ (മതവിധികൾ, ശിക്ഷാനിയമങ്ങൾ, അനുഷ്ഠാനക്രമങ്ങൾ മുതലായവ). മൂന്നാമത്തേത്: ക്വുർആൻ

അവതരിച്ച ഭാഷ അറിയുന്നവർക്ക് ഗ്രഹിക്കാവുന്നത്. എന്നുവെച്ചാൽ, അറബിഭാഷയും, അതിന്റെ വ്യാകരണവും അറിയുന്നവർക്ക് മാത്രം ഗ്രഹിക്കാവുന്നത്.

'യഥാർത്ഥം ഇതാണെങ്കിൽ, ജനങ്ങൾക്ക് അറിയുവാൻ സാധ്യമായ വശങ്ങളെ വ്യാഖ്യാനിക്കുന്നതിൽ സത്യത്തോടു യോജിക്കുവാൻ ഏറ്റവും അവകാശപ്പെട്ടവരും, ഏറ്റവും വ്യക്തമായ തെളിവുകൾ സഹിതം വ്യാഖ്യാന വിവരണം നൽകുന്നവരും ഇങ്ങിനെയുള്ളവരായിരിക്കും: അതായത് നബി ﷺയിൽ നിന്ന് വ്യാഖ്യാനം ലഭിക്കേണ്ട വിഷയത്തിൽ, നബി ﷺയുടെ ഹദീഥുകൾ വഴി കൂടുതൽ തെളിവു നൽകുന്നവർ. പലമാർഗങ്ങളിൽ കൂടിയും പ്രസിദ്ധമായ ഹദീഥുകളെ ഉദ്ധരിച്ചോ, അല്ലെങ്കിൽ വിശ്വസ്തരും, മര്യാദക്കാരുമായ നിവേദകന്മാരിൽ നിന്നു ഉദ്ധരിച്ചോ ഇത് ചെയ്യാം. അല്ലാത്തപക്ഷം ഹദീഥുകളുടെ ബലാബലം പരിശോധിക്കുന്നതിന് നിശ്ചയിക്കപ്പെട്ടിട്ടുള്ള മാനദണ്ഡങ്ങളുടെ അടിസ്ഥാനത്തിലും ഇത് ചെയ്യാവുന്നതാണ്. ഭാഷാജ്ഞാനങ്ങൾ വഴി ലഭിക്കാവുന്ന വ്യാഖ്യാനങ്ങളിൽ, ഭാഷക്കാരുടെ പ്രസിദ്ധ കവിതകളിൽ നിന്നോ, അവർക്കിടയിൽ സുപരിചിതമായ സംസാരശൈലികളിൽ നിന്നോ സാക്ഷ്യം നൽകിക്കൊണ്ടായിരിക്കണം വ്യാഖ്യാനിക്കുന്നത്. മുൻഗാമികളായ സ്വഹാബികൾ, ഇമാമുകൾ, പിൻഗാമികളായ താബിഉകൾ, സമുദായത്തിലെ പണ്ഡിതന്മാർ എന്നിവരുടെ അഭിപ്രായങ്ങൾക്ക് പുറത്തുപോകാതിരിക്കുന്നപക്ഷം– ഇങ്ങിനെയുള്ള വ്യാഖ്യാനം ആരുടെതായിരുന്നാലും ശരി–ആ വിവരണവും, വ്യാഖ്യാനവും കൊള്ളാവുന്നതാകുന്നു'. (തഫ്സീർ ഇബ്നുജരീർ വാ: 1 പേ: 21).

ഇനി, ഇബ്നുകഥീർ (റ) ചെയ്ത പ്രസ്താവനയിലെ പ്രസക്ത ഭാഗങ്ങൾ പരിശോധിക്കാം. അദ്ദേഹം പറയുന്നു:-

'ക്വുർആൻ വ്യാഖ്യാനിക്കുന്ന മാർഗങ്ങളിൽ വെച്ച് ഏറ്റവും നല്ല മാർഗം ഏതാണെന്ന് ചോദിച്ചാൽ ഇങ്ങിനെ മറുപടി പറയാം:- ഏറ്റവും നല്ല മാർഗമിതാണ്: ക്വുർആൻ കൊണ്ട് തന്നെ അതിനെ വ്യാഖ്യാനിക്കുക. ഒരിടത്ത് സാമാന്യമായി ചുരുക്കിപ്പറഞ്ഞ വിഷയം മറ്റൊരിടത്ത് വിശദീകരിച്ചു പറഞ്ഞിരിക്കും. അതിനു സാധ്യമാകാതെ വന്നാൽ, നീ സുന്നത്തിനെ മുറുകെ പിടിച്ചുകൊള്ളുക. അത് ക്വുർആനെ വിവരിച്ചുതരുന്നതും, വ്യക്തമാക്കിത്തരുന്നതുമാണ്. അത്രയുമല്ല, നബി ﷺ ഏതെല്ലാം കാര്യം വിധിച്ചിട്ടുണ്ടോ അതെല്ലാം തന്നെ, തിരുമേനി ക്വുർആനിൽ നിന്ന് ഗ്രഹിച്ചതാണ് എന്നത്രെ ഇമാം ശാഫിഈ (റ) പറയുന്നത്. അല്ലാഹു പറയുന്നു: إِنَّآ أَنزَلْنَآ إِلَيْكَ ٱلْكِتَٰبَ بِٱلْحَقِّ لِتَحْكُمَ بَيْنَ ٱلنَّاسِ بِمَآ أَرَىٰكَ ٱللَّهُ ۚ وَلَا تَكُن لِّلْخَآئِنِينَ خَصِيمًا - النسآء ١٠٥ (നിനക്ക് അല്ലാഹു കാണിച്ചു -മനസ്സിലാക്കി- തന്നിട്ടുള്ളത് കൊണ്ട് ജനങ്ങൾക്കിടയിൽ നീ വിധി നടത്തുവാനായി നാം നിനക്ക് യഥാർത്ഥ പ്രകാരം വേദഗ്രന്ഥം ഇറക്കിത്തന്നിരിക്കുന്നു. നീ ചതിയന്മാർക്ക്വേണ്ടി തർക്കം നടത്തുന്നവനാകരുത്). അല്ലാഹു വീണ്ടും പറയുന്നു: وَمَآ أَنزَلْنَا عَلَيْكَ ٱلْكِتَٰبَ إِلَّا لِتُبَيِّنَ لَهُمُ ٱلَّذِى ٱخْتَلَفُوا۟ فِيهِ ۙ وَهُدًى وَرَحْمَةً لِّقَوْمٍ يُؤْمِنُونَ - النحل ٦٤ (അവർ യാതൊന്നിൽ ഭിന്നിച്ചിരിക്കുന്നുവോ അത് നീ അവർക്കു വിവരിച്ചുകൊടുക്കുവാൻ വേണ്ടിയും, വിശ്വസിക്കുന്ന ജനങ്ങൾക്ക് മാർഗദർശനവും കാരുണ്യവുമായിക്കൊണ്ടും അല്ലാതെ, നാം നിന്റെമേൽ വേദഗ്രന്ഥം അവതരിപ്പിച്ചിട്ടില്ല). وَأَنزَلْنَآ إِلَيْكَ ٱلذِّكْرَ لِتُبَيِّنَ لِلنَّاسِ مَا نُزِّلَ إِلَيْهِمْ وَلَعَلَّهُمْ يَتَفَكَّرُونَ - النحل ٤٤ (മനുഷ്യർക്ക് ഇറക്കപ്പെട്ടിട്ടുള്ളത് നീ അവർക്ക് വിവരിച്ചുകൊടുക്കുവാൻ വേണ്ടിയും അവർ ചിന്തിച്ചേക്കുവാൻ വേണ്ടിയും നാം നിനക്ക് പ്രമാണം

–ക്വുർആൻ–അവതരിപ്പിച്ചിരിക്കുന്നു).

'ഇത്കൊണ്ടാണ് റസൂൽ ﷺ ഇപ്രകാരം അരുൾചെയ്തത്: **الا انى اوتيت القرآن ومثله معه - ابوداود وابن ماجه** (അറിയുക: എനിക്ക് ക്വുർആനും, അതോടൊപ്പം അത്രയും കൂടി നല്കപ്പെട്ടിരിക്കുന്നു). തിരുമേനിയുടെ സുന്നത്താണ് ഇതുകൊണ്ടുദ്ദേശ്യം. വാസ്തവത്തിൽ, സുന്നത്തും നബി (ﷺ)ക്ക് ലഭിക്കുന്ന വഹ്യ്തന്നെയാണ്. പക്ഷേ, ക്വുർആൻ (വേദഗ്രന്ഥമെന്ന നിലക്ക്) പാരായണം ചെയ്യപ്പെടുന്നു. സുന്നത്ത് (ആ നിലക്ക്) പാരായണം ചെയ്യപ്പെടുന്നില്ല. ഈ വസ്തുത അനേകം ലക്ഷ്യങ്ങൾ മുഖേന ഇമാം ശാഫിഈ (റ) മുതലായ മഹാന്മാർ തെളിയിച്ചിട്ടുള്ളതാണ്. അത് വിവരിക്കേണ്ട സ്ഥാനം ഇതല്ല. ക്വുർആന്റെ വ്യാഖ്യാനം ക്വുർആനിൽ നിന്ന്തന്നെ അന്വേഷിക്കുക, ലഭിക്കാത്ത പക്ഷം സുന്നത്തിൽ നിന്നും. ഇതാണിവിടെ പറയുവാനുള്ളത്.

'മുആദ് ( **معاذ - رضـ** )നെ യമനിലേക്ക് അയച്ചപ്പോൾ നബി ﷺ അദ്ദേഹത്തോട് നിർദ്ദേശിച്ചത് ഇങ്ങിനെയായിരുന്നു. തിരുമേനി അദ്ദേഹത്തോട് ചോദിച്ചു: നീ ഏതനുസരിച്ചു വിധിക്കും? അദ്ദേഹം പറഞ്ഞു: അല്ലാഹുവിന്റെ കിതാബനുസരിച്ച്. തിരുമേനി: അല്ലാഹുവിന്റെ കിതാബിൽ നീ കണ്ടില്ലെങ്കിലോ? മുആദ്:എന്നാൽ അല്ലാഹുവിന്റെ റസൂലിന്റെ സുന്നത്തനുസരിച്ച്. തിരുമേനി: (അതിലും) കണ്ടില്ലെങ്കിലോ? അദ്ദേഹം പറഞ്ഞു: ഞാൻ എന്റെ അഭിപ്രായം ആരായും. അപ്പോൾ തിരുമേനി അദ്ദേഹത്തിന്റെ നെഞ്ചിൽ (സന്തോഷപൂർവ്വം) കൊട്ടിക്കൊണ്ട് ഇങ്ങിനെ പറഞ്ഞു: അല്ലാഹുവിന്റെ റസൂൽ തൃപ്തിപ്പെടുന്ന കാര്യത്തിലേക്ക് അല്ലാഹുവിന്റെ റസൂലിന്റെ ദൂതന് ഉതവിചെയ്ത അല്ലാഹുവിന് സർവ്വസ്തുതിയും! ഈ ഹദീഥ് പല ഹദീഥ്ഗ്രന്ഥങ്ങളിലും ഉദ്ധരിക്കപ്പെട്ടിട്ടുള്ളതും, നിവേദന പരമ്പര നല്ലതാണെന്ന് സ്ഥിരപ്പെട്ടിട്ടുള്ളതുമാണ്.(*)

'ക്വുർആനിലും, സുന്നത്തിലും വ്യാഖ്യാനം കണ്ടെത്താത്തപ്പോൾ നാം സ്വഹാബികളുടെ വചനങ്ങളിലേക്ക് മടങ്ങണം. മറ്റാർക്കും കൈവന്നിട്ടില്ലാത്ത അവസരങ്ങളും സന്ദർഭങ്ങളും ലഭിച്ചവരാണല്ലോ അവർ. തികഞ്ഞ ബുദ്ധി ശക്തിയും, യഥാർത്ഥമായ വിജ്ഞാനവും സൽക്കർമശീലവും അവർക്ക് – അവരിൽ നിന്നുള്ള പണ്ഡിതന്മാരായ മഹാന്മാർക്ക് പ്രത്യേകിച്ചും– നൽകപ്പെട്ടിട്ടുമുണ്ട്. ഇബ്നുമസ്ഊദ്(റ) പ്രസ്താവിച്ചതായി ഇബ്നുജരീർ (റ) ഇങ്ങിനെ ഉദ്ധരിച്ചിരിക്കുന്നു: 'താനല്ലാതെ മറ്റൊരു ഇലാഹും ഇല്ലാത്തവനായ അല്ലാഹു തന്നെയാണ! അല്ലാഹുവിന്റെ കിതാബിലെ ഏതൊരു ആയത്തും ആരുടെ കാര്യത്തിൽ അവതരിച്ചുവെന്നും എവിടെ വെച്ച് അവതരിച്ചുവെന്നും എനിക്ക് നല്ലപോലെ അറിയാത്തതായിട്ടില്ല. അല്ലാഹുവിന്റെ കിതാബിനെ പറ്റി എന്നെക്കാൾ അറിയുന്ന ഒരാൾ, വാഹനം ചെന്നെത്താവുന്ന വല്ല സ്ഥലത്തും ഉണ്ടെങ്കിൽ ഞാൻ അദ്ദേഹത്തിന്റെ അടുക്കലേക്ക് പോകുമായിരുന്നു' ഇബ്നു മസ്ഊദ് (റ)ൽ നിന്ന് അഅ്മശ് (**الاعمش - رحـ**) ഉദ്ധരിക്കുന്നു : 'ഞങ്ങളിൽ – സ്വഹാബികളിൽ– ഒരാൾ ഒരു പത്ത് ആയത്ത് പഠിച്ചാൽ, അവയുടെ സാരങ്ങളും, അവയനുസരിച്ചുള്ള പ്രവർത്തനവും മനസ്സിലാക്കാതെ അതിനപ്പുറം കടക്കുകയില്ലായിരുന്നു'. അബൂഅബ്ദിർ റഹ്മാൻ സലമീ (റ) പറയുന്നു: 'ഞങ്ങൾക്ക് ക്വുർആൻ ഓതിത്തരുന്നവർ (സ്വഹാബികൾ) ഞങ്ങളോട് ഇപ്രകാരം പറഞ്ഞിട്ടുണ്ട്:

**(*) അബൂദാവൂദ്, തിർമദീ, ദാരിമി (റ) എന്നിവർ ഉദ്ധരിച്ച പ്രസിദ്ധമായ ഒരു ഹദീഥാണിത്. ഇത് മുമ്പൊരിക്കൽ ഉദ്ധരിച്ചിട്ടുണ്ട്.**

'നബി (ﷺ)യിൽ നിന്ന് തങ്ങൾ ക്വുർആൻ ഓതിക്കേട്ടിരുന്നു. പത്ത് ആയത്തുകൾ പഠിച്ചാൽ, അവയിൽ അടങ്ങിയ കാര്യം പ്രവർത്തനത്തിൽ കൊണ്ടുവരാതെ അവയുടെ പുറകെ വേറെ ആയത്തുകൾ ഞങ്ങൾ പഠിക്കുകയില്ല. അങ്ങനെ, ക്വുർആനും അതനുസരിച്ചുള്ള പ്രവർത്തനവും ഒന്നിച്ചുതന്നെ ഞങ്ങൾ പഠിച്ചു'.

ഇബ്നു കഥീർ (റ) തുടരുന്നു: 'സ്വഹാബികളിൽ ക്വുർആനിനെ പറ്റി കൂടുതൽ അറിയുന്നവരുടെ കൂട്ടത്തിൽ ഒരാളാണ് തിരുമേനിയുടെ പിതൃവ്യപുത്രൻ അബ്ദുല്ലാഹിബ്നു അബ്ബാസ് (റ). തിരുമേനിയുടെ പ്രാർത്ഥനാ ഫലമായി 'തർജുമാനുൽ ക്വുർആൻ' (**ترجمان القرآن**) ക്വുർആൻ വ്യാഖ്യാതാവ് എന്ന പേരിൽ അദ്ദേഹം പ്രസിദ്ധനായി. 'അല്ലാഹുവേ, ഇവന് മതത്തിൽ വിജ്ഞാനം നൽകുകയും, വ്യാഖ്യാനം പഠിപ്പിക്കുകയും വേണമേ! (**اللهم فقهه فى الدين وعلمه التأويل**) എന്നു തിരുമേനി അദ്ദേഹത്തിനുവേണ്ടി 'ദുആ' ചെയ്തിരുന്നു. അദ്ദേഹത്തെക്കുറിച്ച് ഇബ്നുമസ്ഊദ് (റ) ക്വുർആന്റെ വളരെ നല്ല ഒരഭിഭാഷകനാണ് ഇബ്നുഅബ്ബാസ്' എന്ന് പറഞ്ഞിരിക്കുന്നു. ഹിജ്റഃ 23 ലാണ് ഇബ്നുമസ്ഊദ് (റ)ന്റെ വിയോഗം. അതിനു ശേഷം ഇബ്നു അബ്ബാസ് (റ) 36 കൊല്ലം ജീവിച്ചിരുന്നിട്ടുണ്ട്. അപ്പോൾ ഇബ്നു മസ്ഊദ് (റ)നു ശേഷവും അദ്ദേഹം എത്രയോ വിജ്ഞാനങ്ങൾ കരസ്ഥമാക്കിയിരിക്കുമല്ലോ. അലി (റ) ഒരിക്കൽ അദ്ദേഹത്തെ ഹജ്ജിന്റെ അമീറായി നിശ്ചയിച്ചിരുന്നു. അന്ന് അദ്ദേഹം നടത്തിയ പ്രസംഗത്തിൽ സൂറത്തുൽ ബക്വറഃ-സൂറത്തുന്നൂറാണെന്നും ഒരു രിവായത്തുണ്ട്- ഓതി വ്യാഖ്യാനിക്കുകയുണ്ടായി. റോമക്കാരും, തുർക്കികളും, ദൈലമു(*) കാരും ആ വ്യാഖ്യാനം കേട്ടിരുന്നുവെങ്കിൽ അവരെല്ലാം ഇസ്ലാമിൽ വരുമായിരുന്നു' എന്നിങ്ങിനെ അബൂവാഇൽ (റ) പ്രസ്താവിച്ചിരിക്കുന്നു.

'ഇങ്ങിനെയുള്ള കാരണങ്ങൾകൊണ്ടാണ് ഇസ്മാഈൽ(**) സുദ്ദീ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ ഉദ്ധരിക്കുന്ന മിക്ക വ്യാഖ്യാനങ്ങളും ഇബ്നുമസ്ഊദ് (റ), ഇബ്നു അബ്ബാസ് (റ) എന്നീ രണ്ടു പേരിൽനിന്ന് വന്നിട്ടുള്ള വ്യാഖ്യാനങ്ങളായത്. എങ്കിലും, വേദക്കാരിൽ നിന്ന് ഉദ്ധരിച്ചുകൊള്ളുവാൻ നബി ﷺ അനുവദിച്ച ഇനത്തിൽപ്പെട്ട ചില പ്രസ്താവനകൾ സ്വഹാബികൾ മുഖേന ലഭിച്ചിട്ടുള്ളതും അദ്ദേഹം -സുദ്ദീ(റ)- ചിലപ്പോൾ ഉദ്ധരിക്കാറുണ്ട്. തിരുമേനി അരുളിയത് ഇതാണ്: عَنِّي وَلَوْ آيَةً وَحَدِّثُوا عَنْ بَنِي إِسْرَائِيلَ وَلَا حَرَجَ وَمَنْ كَذَبَ عَلَيَّ مُتَعَمِّدًا فَلْيَتَبَوَّأْ مَقْعَدَهُ مِنْ النَّارِ- **البخاري** (ഒരു ആയത്തായിരുന്നാൽ പോലും നിങ്ങൾ എന്നിൽ നിന്നും- മറ്റുള്ളവർക്ക് എത്തിച്ചുകൊടുക്കണം. ഇസ്റാഈല്യരിൽ നിന്ന് ഉദ്ധരിക്കാം, വിരോധമില്ല. ആരെങ്കിലും എന്റെമേൽ കരുതിക്കൂട്ടി കളവ് പറയുന്ന പക്ഷം അവൻ നരകത്തിലുള്ള തന്റെ ഇരിപ്പിടം കാത്തിരുന്നുകൊള്ളട്ടെ -ബു.) ഈ ഹദീഥ് ഇബ്നുഉമർ (റ) ഉദ്ധരിച്ചതാണ്. വേദക്കാരിൽ നിന്ന് വാർത്തകൾ ഉദ്ധരിക്കാമെന്ന് അദ്ദേഹം ഈ ഹദീഥിൽ നിന്ന് മനസ്സിലാക്കിയിരിക്കുന്നു. അതുകൊണ്ടാണ് യർമൂക് യുദ്ധത്തിൽ വെച്ച് വേദക്കാരുടെ ചില ഗ്രന്ഥക്കെട്ടുകൾ അദ്ദേഹത്തിന് കിട്ടിയശേഷം അതിൽ നിന്ന് അദ്ദേഹം വർത്തമാനങ്ങൾ ഉദ്ധരിച്ചു വന്നിരുന്നത്.

'എന്നാൽ, ഇസ്റാഈലീ വാർത്തകൾ (വേദക്കാരിൽ നിന്ന് ലഭിക്കുന്ന

---

**(*) കാസ്പിയൻ കടലിന്റെ തെക്ക് ഭാഗത്ത് സ്ഥിതിചെയ്യുന്ന ഗീലാനി (جيلان ) ലെ മലമ്പ്രദേശം.**

**(**) اسماعيل بن عبد الرحمن السدي الكبير - رحـ**

വാർത്തകൾ) ഉദ്ധരിക്കുന്നത് അതുമുഖേന വിഷയങ്ങളെ സ്ഥിരപ്പെടുത്തുവാൻ വേണ്ടിയല്ല, സാക്ഷ്യപ്പെടുത്തുവാൻ വേണ്ടി മാത്രമാകുന്നു. കാരണം, ഇസ്റാഈലീ വാർത്തകൾ ഈ മൂന്നിൽ ഒരു പ്രകാരമുള്ളവയായിരിക്കും:

1) നമ്മുടെ കൈവശമുളള രേഖകളാൽ സത്യമാണെന്ന് നമുക്ക് മനസ്സിലാക്കുവാൻ കഴിയുന്നവ. ഇത് ശരിയായിട്ടുള്ളത്തന്നെ.

2) എതിരായ രേഖകൾ നമ്മുടെ കൈവശമുള്ളതിനാൽ, കളവാണെന്ന് നമുക്ക് മനസ്സിലാക്കാവുന്നത്.

3) സത്യമെന്നോ അസത്യമെന്നോ അറിയത്തക്ക തെളിവില്ലാത്തവ. ഇത് നമുക്ക് വിശ്വസിക്കുവാനോ, കളവാക്കി തള്ളുവാനോ നിവൃത്തിയില്ല. മേൽ പറഞ്ഞ ആവശ്യാർത്ഥം (സാക്ഷ്യപ്പെടുത്തുവാൻ വേണ്ടി) അത് ഉദ്ധരിക്കാവുന്നതാണ്. ഇത്തരം ഉദ്ധരണികളാകട്ടെ, മിക്കവാറും മതസംബന്ധമായി യാതൊരു പ്രയോജനവും നൽകാത്തവയുമായിരിക്കും. വേദക്കാരായ പണ്ഡിതന്മാർക്കിടയിൽ തന്നെ, ഈ വിഭാഗത്തിൽ വളരെ ഭിന്നിപ്പുകൾ കാണുന്നതും അതുകൊണ്ടാണ്. അതേ കാരണത്താൽ, ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിലും അതിൽ ഭിന്നാഭിപ്രായം ഉണ്ടായിക്കൊണ്ടിരിക്കും. 'അസ്ഹാബുൽ കഹ്ഫി'ന്റെ (ഗുഹാവാസികളുടെ) എണ്ണം, പേര്, അവരുടെ നായയുടെ വർണം, മൂസാ നബി (അ)യുടെ വടി ഏത് വൃക്ഷത്തിൽ നിന്നുള്ളതായിരുന്നു, ഇബ്റാഹീം നബി (അ)ക്ക് അല്ലാഹു ജീവിപ്പിച്ചു കൊടുത്ത പക്ഷികൾ ഏതെല്ലാമായിരുന്നു, മൂസാ (അ) അല്ലാഹുവിന്റെ സംസാരം കേട്ടത് ഏത് വൃക്ഷത്തിങ്കൽ നിന്നാണ് എന്നിങ്ങനെ ക്വുർആനിൽ വ്യക്തമാക്കിയിട്ടില്ലാത്ത വിഷയങ്ങളിൽ കാണപ്പെടുന്ന പ്രസ്താവനകളെല്ലാം ഈ ഇനത്തിൽ- സത്യമോ അസത്യമോ എന്ന് നിർണയിക്കുവാൻ കഴിയാത്തതും പ്രയോജനമില്ലാത്തതുമായ ഇസ്റാഈലീ വാർത്തകളിൽ- ഉൾപ്പെട്ടതാകുന്നു.

'ഇസ്റാഈല്യരിൽ നിന്ന് ഇങ്ങിനെ ഭിന്നമായ പ്രസ്താവനകൾ ഉദ്ധരിക്കുന്നതിന് തെറ്റില്ലെന്ന് ക്വുർആൻ മുഖേനതന്നെ മനസ്സിലാക്കാവുന്നതാണ്. അല്ലാഹു പറയുന്നു: سَيَقُولُونَ ثَلَٰثَةٌ رَّابِعُهُمْ كَلْبُهُمْ ......... - الكهف (അവർ, ഗുഹാവാസികൾ -മൂന്നാളാണ്, അവരിൽ നാലാമത്തേത് അവരുടെ നായയാണ് എന്ന് അവർ പറയും. അഞ്ചാളാണ്, ആറാമത്തേത് അവരുടെ നായയാണ് എന്നും പറയും. അദൃശ്യകാര്യത്തിൽ ഊഹപ്രകടനം നടത്തുകയത്രെ (അവർ ചെയ്യുന്നത്)! ഏഴു പേരാണ്, എട്ടാമത്തേത് അവരുടെ നായയാണ് എന്നും പറയുന്നു. (നബിയേ) പറയുക: അവരുടെ എണ്ണത്തെക്കുറിച്ച് എന്റെ റബ്ബ് ശരിക്കറിയുന്നവനാകുന്നു. അല്പം ആളുകളല്ലാതെ അവരെക്കുറിച്ച് അറിയുന്നതല്ല. എന്നിരിക്കെ അവരുടെ കാര്യത്തിൽ പ്രത്യക്ഷത്തിലുള്ള ഒരു തർക്കമല്ലാതെ നീ തർക്കിക്കരുത്. അവരുടെ കാര്യത്തിൽ, ഇവരിൽ ഒരാളോടും നീ തീരുമാനമാവശ്യപ്പെടുകയും ചെയ്യരുത്' (അൽകഹ്ഫ് : 22).

'ഇസ്റാഈലീ വാർത്തകളെ സംബന്ധിച്ച് നാം ഗൗനിക്കേണ്ട കാര്യങ്ങളെല്ലാം അല്ലാഹു ഈ വചനത്തിൽ നമുക്ക് കാണിച്ചു തന്നിട്ടുണ്ട്. മൂന്നു അഭിപ്രായങ്ങളെ അല്ലാഹു ഇതിൽ ഉദ്ധരിച്ചു. ആദ്യത്തെ രണ്ടും (ഊഹപ്രകടനമാണെന്ന് പറഞ്ഞ്) ബലഹീനമാക്കിക്കാണിച്ചു. മൂന്നാമത്തേതിനെപ്പറ്റി ശരിയോ തെറ്റോ എന്നു വ്യക്ത

മാക്കാതെ– മൗനമവലംബിച്ചു. അപ്പോൾ, ഈ അഭിപ്രായം ശരിയായിരിക്കുമെന്ന് വരുന്നു. കാരണം, ഇതും തെറ്റായിരുന്നുവെങ്കിൽ, ഇതിനെപ്പറ്റിയും അത് തെറ്റാണെന്ന് ഉണർത്തേണ്ടിയിരുന്നു. ഏതായാലും അവരുടെ എണ്ണം അറിയുന്നതിൽ വലിയ പ്രയോജനമൊന്നും ഇല്ലെന്നും അല്ലാഹു ഓർമപ്പെടുത്തി. അവരുടെ എണ്ണം അല്ലാഹുവിന് നല്ലവണ്ണം അറിയാമെന്നും, അവരെപ്പറ്റി അറിയുന്നവർ അല്പം ആളുകളേയുള്ളൂ എന്നും, അക്കാര്യത്തിൽ പ്രയോജനമില്ലാത്ത തർക്കത്തിന് മുതിരേണ്ടതില്ലെന്നും പ്രസ്താവിച്ചു. ഇങ്ങിനെയുള്ള അഭിപ്രായ വ്യത്യാസങ്ങളിലെല്ലാം നാം കൈക്കൊള്ളേണ്ടതെന്താണെന്ന് ഇതിൽ നിന്ന് നമുക്ക് മനസ്സിലാക്കാവുന്ന താകുന്നു. അതെ, അഭിപ്രായങ്ങളെല്ലാം ഉദ്ധരിക്കുക, അതിൽ ശരിയായത് ഏതാണെന്ന് ചൂണ്ടിക്കാട്ടുക, അല്ലാത്തത് ദുർബ്ബലമാണെന്ന് കാണിക്കുക. വ്യത്യസ്താഭിപ്രായങ്ങളിൽ അടങ്ങിയിരിക്കുന്ന തത്വം എടുത്തുകാട്ടുക, ഇങ്ങിനെ ചെയ്താൽ, തർക്കവിതർക്കങ്ങൾക്ക് അവസരം കുറയുന്നതാണ്.

'എന്നാൽ, ഒരു വിഷയത്തിലുള്ള ഒരു അഭിപ്രായം മാത്രം ഉദ്ധരിച്ചു ബാക്കി വിട്ടേച്ചു കളയുന്നവൻ കാര്യത്തിന് പോരാത്തവനാണ്. കാരണം, ഒരുപക്ഷേ, അവൻ ഉദ്ധരിക്കാതെ വിട്ടുകളഞ്ഞ അഭിപ്രായങ്ങളിലായിരിക്കും യഥാർത്ഥം അടങ്ങിയിട്ടുള്ളത്. അതുപോലെത്തന്നെ, വ്യത്യസ്ത അഭിപ്രായങ്ങളിൽ ബലപ്പെട്ടതിനെക്കുറിച്ച് ഒന്നും പ്രസ്താവിക്കാതെ അപ്പടി ഉദ്ധരിച്ചു മതിയാക്കുന്നവനും പോരാത്തവൻ തന്നെ. യഥാർത്ഥത്തിൽ ശരിയല്ലാത്തതിനെ കല്പിച്ചുകൂട്ടി ബലപ്പെടുത്തുന്ന പക്ഷം, തീർച്ചയായും അവൻ കല്പിച്ചുകൂട്ടി കളവ് കെട്ടിപ്പറയുകയാണ് ചെയ്യുന്നത്. എനി, അറിയാതെയാണിത് ചെയ്യുന്നതെങ്കിൽ, അവൻ അബദ്ധം പ്രവർത്തിക്കുകയും ചെയ്യുന്നു. ഇപ്രകാരംതന്നെ, പ്രയോജനമില്ലാത്ത അഭിപ്രായങ്ങൾ എടുത്തു കാട്ടുന്നവരും, സാരം നോക്കുമ്പോൾ ഒന്നോ രണ്ടോ അഭിപ്രായമായി അവശേഷി ക്കുമാറ് വാക്കുകളിൽ മാത്രം പരസ്പര വ്യത്യാസമുള്ള പ്രസ്താവനകൾ ഉദ്ധരിച്ചുകൊണ്ടിരിക്കുന്നവരും വൃഥാ സമയം ചിലവഴിക്കുകയത്രെ ചെയ്യുന്നത്'.

ഇബ്നു കഥീർ (റ) തുടരുന്നു: 'മറ്റൊരു വിഷയം: എനി ക്വുർആനിലും സുന്ന ത്തിലും വ്യാഖ്യാനം കണ്ടെത്തിയില്ല, സ്വഹാബികളിൽ നിന്നും ലഭിച്ചില്ല എന്നാലോ? ഈ അവസരത്തിൽ അധിക ഇമാമുകളും (പണ്ഡിത നേതാക്കളും) താബിഉകളുടെ പ്രസ്താവനകളിലേക്കാണ് മടങ്ങാറുള്ളത്. താബിഉകളിൽ ഏറ്റവും പ്രധാനിയായ മഹാനാണ് മുജാഹിദ് (റ). അദ്ദേഹം ക്വുർആൻ വ്യാഖ്യാനത്തിൽ ഒരു ദൃഷ്ടാന്തം (**اية فى التفسير**) തന്നെയാകുന്നു. മുഹമ്മദ്ബ്നു ഇസ്ഹാക് (റ) പറഞ്ഞതുപോലെ, മുസ്ഹഫിന്റെ ആദ്യം മുതൽ അവസാനം വരെ ഓരോ ആയത്തി (വചനത്തി) ങ്കലും നിറുത്തി അതിനെപ്പറ്റി ചോദിച്ചറിഞ്ഞുകൊണ്ട് ഇബ്നു അബ്ബാസ് (റ)ന്റെ അടുക്കൽ നിന്ന് മൂന്നു പ്രാവശ്യം ക്വുർആൻ പരിശോധന നടത്തിയ ആളാണ് മുജാഹിദ് (റ). ഇബ്നു അബ്ബാസ് (റ)ൽനിന്നു ഇദ്ദേഹം ക്വുർആൻ വ്യാഖ്യാനം പഠിച്ചു എഴുതിയെടുത്തിരുന്നതായി ഇബ്നു അബീമുലൈക (റ)യും പ്രസ്താവിച്ചിരിക്കുന്നു. അതുകൊണ്ടാണ് 'മുജാഹിദിൽനിന്നു നിനക്കു തഫ്സീർ ലഭിച്ചാൽ അതു തന്നെ മതി' എന്ന് സുഫ്യാനുഥ്ഥൗരി (റ) പറയാറുണ്ടായിരുന്നതും. അപ്രകാരം തന്നെ, സഈദുബ്നു ജുബൈർ, ഇക്രിമഃ, അത്വാഉ്, ഹസൻബസ്വരീ, മസ്റൂക്വ്, സഈദുബ്നുൽ മുസ്വയ്യബ്, അബുൽ ആലിയഃ, റബീഉ്, ക്വത്താദഃ, ദ്വഹ്ഹാക്ക് മുതലായ താബിഉകൾ, ഇവരുടെ പിൻഗാമികളായ 'താബിഉത്താബിഉകൾ', അവരുടെ ശേഷമുള്ളർ ഇവരെല്ലാം ക്വുർആൻ വചനങ്ങളെപ്പറ്റി പ്രസ്താവിച്ചിട്ടുള്ളതും നോക്കണം.

'ഇങ്ങിനെയുള്ളവരുടെ പ്രസ്താവനകൾ ഉദ്ധരിക്കുമ്പോൾ, വാചകങ്ങളിൽ പരസ്പരം വ്യത്യാസം കണ്ടേക്കും. വിവരമില്ലാത്ത ആളുകൾ അവയെല്ലാം വെവ്വേറെ അഭിപ്രായങ്ങളാണെന്നു ധരിക്കുകയും, അങ്ങനെ ആ നിലക്കു ഉദ്ധരിക്കുകയും ചെയ്തേക്കും. വാസ്തവം അതായിരിക്കുകയുമില്ല. ഒരു കാര്യത്തെക്കുറിച്ചു പറയുമ്പോൾ, ചിലർ സ്പഷ്ടമായ വാക്കുകളിലും, മറ്റുചിലർ അതിന്നു സമാനമോ സദൃശമോ ആയ വേറെ വാക്കുകളിലും സംസാരിച്ചിട്ടുണ്ടായിരിക്കും. സാരത്തിൽ എല്ലാം ഒന്നായിരിക്കുകയും ചെയ്യും. മിക്കപ്പോഴും ഇങ്ങിനെയായിരിക്കും സംഭവിക്കുക. ബുദ്ധിമാനായ മുഫസ്സിർ (വ്യാഖ്യാതാവ്) ഈ വസ്തുത ഓർമവെക്കേണ്ടതാകുന്നു.

'ശുഅ്ബഃ (റ) മുതലായവർ ഇങ്ങിനെ പറയാറുണ്ടായിരുന്നു: 'താബിഉകളുടെ പ്രസ്താവനകൾ ശാഖാപരമായ കാര്യങ്ങളിൽ പോലും തെളിവല്ല എന്നിരിക്കെ, എങ്ങിനെയാണ് ഖുർആൻ വ്യാഖ്യാനത്തിൽ അവ തെളിവായിത്തീരുക?' ഇപ്പറഞ്ഞതിന്റെ താത്പര്യം, മറ്റുള്ളവരുടെ അഭിപ്രായങ്ങൾക്കെതിരിൽ അവരുടെ അഭിപ്രായങ്ങൾ തെളിവാകുന്നില്ല എന്നത്രെ. നേരെ മറിച്ച് താബിഉകൾ ഏകോപിച്ചു പറഞ്ഞിട്ടുള്ള അഭിപ്രായം തെളിവാണെന്നുള്ളതിൽ സംശയമില്ല. അവർ ഏകോപിക്കാതെ ഭിന്നിച്ചിരിക്കുകയാണെങ്കിലോ? അപ്പോൾ, അവരിൽ ഒരാളുടെ അഭിപ്രായം അവരിൽപ്പെട്ടവരോ ശേഷമുള്ളവരോ ആയ മറ്റുള്ളവർക്കെതിരിൽ തെളിവാകുന്നതല്ല. ഈ സന്ദർഭത്തിൽ, ഖുർആന്റെ ഭാഷ, സുന്നത്ത്, അറബിഭാഷാശൈലി, സ്വഹാബികളുടെ വാക്കുകൾ മുതലായതിലേക്കു മടങ്ങേണ്ടതാണ്'.

'സ്വന്തം അഭിപ്രായത്തിനൊത്തു ഖുർആൻ വ്യാഖ്യാനിക്കുന്നത് 'ഹറാമാ'കുന്നു. നബി ﷺ അരുളിച്ചെയ്തതായി ഇബ്നു അബ്ബാസ് (റ) ഇപ്രകാരം നിവേദനം ചെയ്യുന്നു: **من قال فى القرآن برأيه او مالا يعلم فليتبوآ مقعده من النار** (ആരെങ്കിലും ഖുർആനിൽ തന്റെ അഭിപ്രായം അനുസരിച്ചോ, തനിക്കറിയാത്തതിനെക്കുറിച്ചോ പ്രസ്താവിക്കുന്നതായാൽ, അവൻ തന്റെ ഇരിപ്പിടം നരകത്തിൽ നിന്നും പ്രതീക്ഷിച്ചുകൊള്ളട്ടെ!) ഈ ഹദീഥ് ഇബ്നുജരീർ, തിർമദീ, അബൂദാവൂദ്, നസാഈ മുതലായവർ ഉദ്ധരിച്ചതാകുന്നു. മറ്റൊരു 'രിവായത്തിലെ' വാക്യം ഇതാണ്: **من قال فى كتاب الله برأيه فاصاب فقد اخطأ** (ആരെങ്കിലും അല്ലാഹുവിന്റെ കിതാബിൽ തന്റെ അഭിപ്രായമനുസരിച്ച് പ്രസ്താവിക്കുകയും, എന്നിട്ടതു നേരായിരിക്കുകയും ചെയ്താലും അവൻ പിഴച്ചുപോയി). കാരണം, അവൻ തനിക്കു വിവരമില്ലാത്തതിനായി സാഹസം പ്രവർത്തിക്കുകയും, കല്പിക്കപ്പെടാത്തതിൽ തലയിടുകയുമാണ് ചെയ്യുന്നത്. അതുകൊണ്ട് അവൻ പറഞ്ഞത് യഥാർത്ഥത്തിൽ ശരിയാണെന്നു വന്നാൽ തന്നെ -അറിവില്ലാത്തവൻ കല്പിക്കുന്ന വിധി ശരിയായിരുന്നാലും അവൻ നരകത്തിലായിരിക്കുമെന്ന് (ഹദീഥിൽ) വന്നിട്ടുള്ളതുപോലെ- വേണ്ടാത്ത വിഷയത്തിൽ പ്രവേശിച്ചത്നിമിത്തം അവൻ അബദ്ധം പ്രവർത്തിച്ചവനായിത്തീരുന്നു. വ്യഭിചാരാരോപണം ചെയ്യുകയും, അതിന് നാല് സാക്ഷികളെ കൊണ്ടുവരാതിരിക്കുകയും ചെയ്യുന്നവരെപ്പറ്റി അല്ലാഹു പറയുന്നു: فَإِذْ لَمْ يَأْتُوا۟ بِٱلشُّهَدَآءِ فَأُو۟لَٰٓئِكَ عِندَ ٱللَّهِ هُمُ ٱلْكَٰذِبُونَ - النور:١٣ (അവർ സാക്ഷികളെ കൊണ്ടുവരാത്ത സ്ഥിതിക്ക് അല്ലാഹുവിന്റെ അടുക്കൽ അവർ തന്നെയാണ് കളവു പറയുന്നവർ). ആരോപണം യഥാർത്ഥത്തിൽ സത്യമായിരുന്നാൽ പോലും നാലു സാക്ഷികളില്ലാത്തപക്ഷം, അവർ കളവു പറയുന്നവരാണെന്നാണല്ലോ ഈ വചനം വിധിക്കുന്നത്. തങ്ങൾക്ക് പ്രസ്താ

വിക്കുവാൻ പാടില്ലാത്ത പ്രസ്താവനയാണ് അവർ പുറപ്പെടുവിച്ചത് എന്നുള്ളതാണ് ഇതിന് കാരണം. മുൻഗാമികളായ പല മഹാൻമാരും ശരിയായ വിധത്തിൽ തങ്ങൾക്കറിയാത്ത തഫ്സീറുകളെപ്പറ്റി സംസാരിക്കുവാൻ മടി കാണിച്ചിരുന്നത് ഇങ്ങിനെയുള്ള കാരണങ്ങളാലാകുന്നു.

സൂക്ഷ്മമായി അറിയാത്തതോ, തെളിവ് ലഭിച്ചിട്ടില്ലാത്തതോ ആയ വ്യാഖ്യാന ങ്ങൾ പറയുവാൻ സ്വഹാബികൾ, താബിഉകൾ തുടങ്ങിയ മുൻഗാമികൾ വളരെ വൈമനസ്യം കാണിച്ചിരുന്നുവെന്ന് സ്ഥാപിക്കുന്ന പല രിവായത്തുകളും, ഉദാഹരണ ങ്ങളും തുടർന്നുകൊണ്ട് ഇബ്നുകഥീർ (റ) ഉദ്ധരിച്ചിട്ടുണ്ട്. അവയിൽ ചിലതിലെ പ്രസക്തഭാഗം മാത്രം ഇവിടെ ഉദ്ധരിക്കാം:-

'ഉമർ (റ) പ്രസംഗപീഠത്തിൽ നിന്നുകൊണ്ട് (സൂറത്ത് 'അബസ'യിലെ وَفَاكِهَةً وَأَبًّا (പഴവർഗവും മേച്ചൽ ചെടികളും) എന്ന വചനം ഓതിക്കൊണ്ട് ഇങ്ങിനെ പറഞ്ഞു: وَفَاكِهَةً ('ഫാകിഹത്ത്') നമുക്കു മനസ്സിലായി. എന്നാൽ وَأَبًّا ('അബ്ബ്') എന്തായിരിക്കും?' പിന്നീട് അദ്ദേഹം തന്നോടായിത്തന്നെ ഇങ്ങിനെ പറഞ്ഞു: 'ഉമറേ (ഇതിനെപ്പറ്റി ആലോചിച്ചു) നീ ഇങ്ങിനെ വിഷമം പേറുന്നത് എന്തിനാണ്?!' ഭൂമിയിൽ ഉല്പാദിപ്പിക്കുന്ന ചെടിവർഗമാണ് 'അബ്ബ്' എന്ന് അദ്ദേഹത്തിന് അറിയാതിരിക്കുവാൻ തരമില്ല. പക്ഷേ, (ആയത്തിന്റെ താൽപര്യം ഗ്രഹിക്കുവാൻ) അത് എങ്ങിനെയുള്ള താണെന്നു സൂക്ഷ്മ പരിശോധന നടത്തേണ്ടതില്ല എന്നാണ് അദ്ദേഹം പറഞ്ഞതിന്റെ ഉദ്ദേശ്യം. ഇബ്നുഅബ്ബാസ് (റ)നോട് ഒരാൾ, 'ആയിരം കൊല്ലത്തോളം വലുപ്പമുള്ള ദിവസം (يَوْمٍ كَانَ مِقْدَارُهُۥٓ أَلْفَ سَنَةٍ).' (32:5) എന്ന് അല്ലാഹു പറഞ്ഞതിനെപ്പറ്റി ചോദിക്കുകയുണ്ടായി. അദ്ദേഹം ഇങ്ങിനെ മറിച്ചുചോദിച്ചു: 'അമ്പതിനായിരം കൊല്ലത്തോളം വലുപ്പമുള്ള ഒരു ദിവസം (يَوْمٍ كَانَ مِقْدَارُهُۥ خَمْسِينَ أَلْفَ سَنَةٍ) (70:4) എന്നു അല്ലാഹു പറഞ്ഞത് ഏതാണ്?' ചോദ്യകർത്താവ് മറുപടി പറഞ്ഞു: 'അത് പറഞ്ഞുതരുവാൻ വേണ്ടിതന്നെയാണ് ഞാൻ താങ്കളോടു ചോദിക്കുന്നതും', അദ്ദേഹം പറഞ്ഞു: 'അങ്ങിനെ രണ്ടു ദിവസത്തെ കുറിച്ച് അല്ലാഹു ക്വുർആനിൽ പറഞ്ഞിട്ടുണ്ട്. അവ ഏതാണെന്ന് അല്ലാഹുവിനറിയാം'. തനിക്ക് അറിയാത്തതിന് വ്യാഖ്യാനം നൽകുവാൻ ഇബ്നു അബ്ബാസ് (റ) ഇഷ്ടപ്പെട്ടില്ല എന്നു ചുരുക്കം. മസ്റൂക് (റ) പ്രസ്താവിക്കുന്നു: اتقوا التفسير فانما هو الرواية عن الله (നിങ്ങൾ ക്വുർആൻ വ്യാഖ്യാനം ചെയ്യുന്നത് സൂക്ഷിക്കണം. കാരണം, നിശ്ചയമായും അത് അല്ലാഹുവിൽ നിന്ന് നിവേദനം ചെയ്യലത്രെ).

പിന്നീട് ഇബ്നുകഥീർ (റ) തുടരുന്നു: 'മേലുദ്ധരിച്ചതും, അതുപോലുള്ളതുമായ ബലവത്തായ പല രിവായത്തുകളും മുൻഗാമികളായ ഇമാമുകളിൽ നിന്നു വന്നിട്ടുണ്ട്. തങ്ങൾക്കറിവില്ലാത്തതിന്റെ വ്യാഖ്യാനത്തിൽ സംസാരിക്കുന്നത് അവരെല്ലാം തെറ്റായി ഗണിച്ചിരുന്നുവെന്നാണ് അവയെല്ലാം കാട്ടിത്തരുന്നത്. എന്നാൽ, ഭാഷമുഖേനയും, മതവിജ്ഞാനം മുഖേനയും ലഭിക്കുന്ന വ്യാഖ്യാനം പറയുന്നതിൽ വിരോധമില്ലതാനും. അതുകൊണ്ടാണ് മേൽപറഞ്ഞവരും, അല്ലാത്തവരുമായ മഹാന്മാരിൽ നിന്ന് വ്യാഖ്യാനസംബന്ധമായ പ്രസ്താവനകൾ പലതും നിവേദനം ചെയ്യപ്പെടുന്നതും. എന്നുവെച്ചാൽ, അവർ തങ്ങൾക്കറിയാവുന്നതിൽ സംസാരിക്കുകയും, അറിയാത്തതിൽ മൗനമവലംബിക്കുകയും ചെയ്തു. അതാണല്ലോ ഏവരുടെയും കടമ.

അറിവില്ലാത്തതിനെപ്പറ്റി മൗനം അവലംബിക്കുന്നത് നിർബന്ധമാണെന്നപോലെ ത്തന്നെ, അറിയാവുന്നതിനെക്കുറിച്ച് ആരെങ്കിലും ചോദിക്കുമ്പോൾ അതു പറഞ്ഞുകൊടുക്കലും നിർബന്ധമാകുന്നു. നിശ്ചയമായും നിങ്ങളത് -വേദഗ്രന്ഥം- ജനങ്ങൾക്കു വിവരിച്ചുകൊടുക്കണം. അതിനെ ഒളിച്ചു വെക്കരുത്' (3:187) എന്ന് അല്ലാഹു പറയുന്നു. **من سئل عن علم فكتمه الجم يوم القيمة بلجام من نار** (ഒരു ജ്ഞാനത്തെക്കുറിച്ചു ഒരാളോടു ചോദിക്കപ്പെട്ടിട്ട് അവനത് ഒളിച്ചുവെച്ചാൽ, ക്വിയാമ ത്തുനാളിൽ അവന് അഗ്നിയാലുള്ള ഒരു കടിഞ്ഞാൺകൊണ്ട് കടിഞ്ഞാണിട പ്പെടുന്നതാണ്.) എന്നുള്ള നബിവചനവും പല മാർഗങ്ങളിൽ കൂടി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു.

'അല്ലാഹുവിനു മാത്രം അറിയാവുന്ന ഭാഗങ്ങളും, പണ്ഡിതന്മാർക്ക് അറിയാവുന്ന ഭാഗങ്ങളും, അറബികൾക്ക് തങ്ങളുടെ ഭാഷ വഴി അറിയാവുന്നതും, ആർക്കും അറിയാതിരിക്കുവാൻ നിവൃത്തിയില്ലാത്തതും (ഇങ്ങിനെ പല ഇനങ്ങൾ) ക്വുർ ആനിലുണ്ട്. ഈ വസ്തുത ഇബ്നു അബ്ബാസ് (റ) വ്യക്തമാക്കിയിട്ടുള്ളത് ഇബ്നു ജരീർ (റ) ഇങ്ങിനെ ഉദ്ധരിക്കുന്നു: **التفسير على اربعة اوجه تفسير تعرفه العرب من كلامها وتفسير وتفسير لايعذر احد بجهالته وتفسير يعرفه العلماء وتفسير لا يعلمه أحد الا الله** (തഫ്സീർ നാലു വിധത്തിലുണ്ട്: അറബികൾ തങ്ങളുടെ ഭാഷയിൽ നിന്നു മനസ്സിലാക്കുന്ന തഫ്സീർ, ആർക്കും അറിയാതിരിക്കുവാൻ പാടില്ലാത്ത തഫ്സീർ, പണ്ഡിതന്മാർക്ക് അറിയാവുന്ന തഫ്സീർ, അല്ലാഹു അല്ലാത്ത ഒരാൾക്കും അറിഞ്ഞുകൂടാത്ത തഫ്സീർ ഇവയാണിത്)' [ഇബ്നു കഥീറിൽ നിന്നുള്ള ഉദ്ധരണി ഇവിടെ അവസാനിച്ചു].

ആർക്കും അറിയാതിരിക്കുവാൻ പാടില്ലാത്തത് എന്നു പറഞ്ഞതിന്റെ വിവക്ഷ. എല്ലാവരും അവശ്യം അറിഞ്ഞിരിക്കേണ്ടുന്ന 'ഹലാലും ഹറാമും' (അനുവദനീയവും നിഷിദ്ധവും) പോലെയുള്ള മതവിധികളാണെന്ന് ആ രണ്ടു മഹാന്മാരുടെയും പ്രസ്താവനകളിൽ നിന്ന് മനസ്സിലാക്കുവാൻ കഴിയും. ക്വുർആൻ വ്യാഖ്യാനത്തിൽ മുൻഗാമികളായ മഹാന്മാർ സ്വീകരിച്ചുവന്നതും, അനുകരണീയവുമായ പൗരാണിക രീതി-സലഫീ ശൈലി- എങ്ങിനെയായിരുന്നുവെന്ന് ഈ രണ്ടു മഹാന്മാരുടെയും, മേലുദ്ധരിച്ച പ്രസ്താവനകളിൽ നിന്ന് നമുക്ക് മനസ്സിലായല്ലോ. അതേ മാർഗം തെറ്റാതെ അവർ തങ്ങളുടെ തഫ്സീർ ഗ്രന്ഥങ്ങൾ രചിച്ചു വന്നതുകൊണ്ടു തന്നെയാണ് പൗരാണിക തഫ്സീറുകളിൽ ഇബ്നുജരീറിനും, മദ്ധ്യകാല തഫ്സീറുകളിൽ ഇബ്നു കഥീറിനും ഉന്നതസ്ഥാനം ലഭിച്ചതും.

ക്വുർആൻ വ്യാഖ്യാനിക്കുമ്പോൾ, ഓരോ വാക്കിനും, ഓരോ ആയത്തിനും മുൻഗാമികൾ നൽകിയിട്ടുള്ള വ്യാഖ്യാനം മാത്രമേ നൽകാവൂ എന്നോ, അവരിൽ നിന്ന് ലഭിക്കാത്ത യാതൊന്നും പറഞ്ഞുകൂടാ എന്നോ മേൽ വിവരിച്ചതിൽ നിന്ന് ധരിക്കേണ്ട തില്ല. ആ പ്രസ്താവനകളുടെ രത്നച്ചുരുക്കം ഇങ്ങിനെ സംഗ്രഹിക്കാവുന്നതാണ്.

1) മുൻഗാമികൾ ഏകോപിച്ച അഭിപ്രായത്തിനെതിരായി സ്വന്തം അഭിപ്രായം പറയരുത്.

2) അവർക്കിടയിൽ അഭിപ്രായവ്യത്യാസം കാണുന്നിടത്ത് പ്രത്യേക ലക്ഷ്യം കൂടാതെ ഒന്നിന് മറ്റേതിനെക്കാൾ മുൻഗണന നൽകരുത്.

3) ക്വുർആന്റെ ഭാഷാ സാഹിത്യത്തിൽ നിന്നും, മതവിജ്ഞാനങ്ങളിൽ നിന്നും

ലഭിക്കുന്ന വ്യാഖ്യാനങ്ങൾ സ്വീകരിക്കുവാൻ പണ്ഡിതന്മാർക്ക് അവകാശമുണ്ട്. എന്നാലവ മുൻഗാമികൾ സ്വീകരിച്ചതിന് വിരുദ്ധമാകരുത്.

4) മറ്റെല്ലാ പ്രസ്താവനകളെക്കാളും നബി ﷺയുടെ സുന്നത്തിനാണ് വില കല്പിക്കേണ്ടത്. രണ്ടാമതായി സ്വഹാബികളുടെ പ്രസ്താവനകൾക്കും.

5) അല്ലാഹുവിനല്ലാതെ മറ്റാർക്കും അറിയാവതല്ലാത്ത കാര്യങ്ങളിൽ ക്വുർആന്റെ പ്രസ്താവനകളിൽ നിന്ന് നേർക്കുനേരെ സ്പഷ്ടമായി മനസ്സിലാക്കുന്നതിനപ്പുറം കടന്നു വ്യാഖ്യാനിച്ചുകൂടാത്തതാണ്.

6) നബി ﷺ മുഖേന മാത്രം അറിയാവുന്ന കാര്യങ്ങളിൽ, നബി ﷺയിൽ നിന്ന് ലഭിച്ച വ്യാഖ്യാനം മാത്രമേ സ്വീകരിക്കാവൂ. ബാക്കിയുള്ള വിഷയങ്ങളിൽ മാത്രമാണ് മേൽ ചൂണ്ടിക്കാട്ടിയ തത്വങ്ങൾ സ്വീകരിക്കേണ്ടത്.

7) ഈ അടിസ്ഥാനത്തിൽ അല്ലാത്ത വ്യാഖ്യാനങ്ങൾ സ്വന്തം അഭിപ്രായത്തിനൊത്ത വ്യാഖ്യാനത്തിൽ ഉൾപ്പെടുന്നു.

അംഗീകൃത തത്വങ്ങൾക്ക് വിരുദ്ധമല്ലാത്തതും, ക്വുർആന്റെ ഭാഷാശൈലികളിൽ നിന്ന് ഗ്രഹിക്കാവുന്നതുമായ വല്ല പുതിയ സാരങ്ങളും കണ്ടുപിടിക്കുന്നതുകൊണ്ടോ, കാലോചിതമായ വിവരണ മുഖങ്ങൾ അംഗീകരിച്ചതുകൊണ്ടോ, അനുയോജ്യമായ ഉദാഹരണങ്ങളും പ്രതിപാദനരീതികളും സ്വീകരിച്ചത്കൊണ്ടോ ഒരാളുടെ വ്യാഖ്യാനം അയാളുടെ സ്വന്തം അഭിപ്രായമാണെന്ന് വരുന്നതല്ല. വാസ്തവത്തിൽ, ഇങ്ങിനെയുള്ള ഓരോ ആവശ്യങ്ങൾ കൊണ്ടു തന്നെയാണ് പല വ്യാഖ്യാതാക്കളും പുതിയ പുതിയ വ്യാഖ്യാന ഗ്രന്ഥങ്ങൾ രചിക്കുവാൻ ഇടയായതും. ഒരാൾക്ക് ഒരു ആദർശമോ, അഭിപ്രായമോ ഉണ്ടായിരിക്കുക -അത് മതപരമോ, ഭൗതികമോ, ശാസ്ത്രീയമോ ഏതെങ്കിലുമാവട്ടെ- അത് ക്വുർആൻ അംഗീകരിക്കുന്നുവെന്നോ, പ്രോത്സാഹിപ്പിക്കുന്നുവെന്നോ, വരുന്നതിൽ അയാൾക്ക് താല്പര്യവും ഉണ്ടായിരിക്കുക. എന്നിട്ട് വല്ല പഴുതും കാണുമ്പോൾ അതനുസരിച്ച് ക്വുർആൻ വചനങ്ങളെ വ്യാഖ്യാനിക്കുവാൻ ശ്രമിക്കുക. ഇതാണ് സ്വന്തം അഭിപ്രായമനുസരിച്ച് ക്വുർആൻ വ്യാഖ്യാനിക്കുക എന്നു പറയുന്നത്. ഇതാണ് ആക്ഷേപാർഹവും കുറ്റകരവും. ആ ആദർശം -അല്ലെങ്കിൽ അഭിപ്രായം- യഥാർത്ഥത്തിൽ ക്വുർആൻ സ്വീകരിച്ചിട്ടില്ലാത്തതായിരിക്കണമെന്നോ, അത് മൗനം അവലംബിച്ചതായിരിക്കണമെന്നോ ഇല്ല. ക്വുർആൻ പൊതുവിൽ അത് അംഗീകരിച്ചിട്ടുള്ള തത്വമാണെന്നു വന്നാൽപോലും, ആ വിഷയത്തെ സംബന്ധിച്ചു പ്രതിപാദിക്കുന്നതല്ലാത്ത ആയത്തുകളുടെ വിവരണത്തിൽ അതു ഉൾക്കൊള്ളിക്കുവാൻ ശ്രമിക്കുന്നതും ആക്ഷേപാർഹം തന്നെയാകുന്നു. പലർക്കും പിണയാറുള്ള ഒരു അമളിയും, അബദ്ധവുമാണിത്. ചിലപ്പോൾ സദുദ്ദേശ്യത്തോടുകൂടിയായിരിക്കും അങ്ങനെ ചെയ്യുന്നത്. ഓരോ ആയത്തിലെയും പ്രതിപാദ്യവിഷയങ്ങൾ ഏതാണോ അതിൽ ഏറ്റക്കുറവു വരുത്താതെ അതു വിവരിക്കുകയും, വ്യഖ്യാനിക്കുകയുമാണ് വ്യാഖ്യാതാക്കൾ ചെയ്യേണ്ടത്. വാചകങ്ങളുടെ ഘടനാവിശേഷതകളോ, മുൻഗാമികളിൽനിന്ന് അവയെപ്പറ്റി രേഖപ്പെടുത്തപ്പെട്ടിട്ടുള്ള പ്രസ്താവനകളോ ഗൗനിക്കാതെ -അല്ലെങ്കിൽ മനസ്സിലാക്കാതെ- വാക്കുകളുടെ ഭാഷാർത്ഥം മാത്രം ആസ്പദമാക്കി അർത്ഥവ്യാഖ്യാനം നല്കുന്നതും ഭീമമായ അബദ്ധമാകുന്നു.

ഒരു ക്വുർആൻ വ്യാഖ്യാതാവിനെ സംബന്ധിച്ചിടത്തോളം, ക്വുർആൻ മുഴുവൻ

ഭാഗവും, ഹൃദിസ്ഥമായിരിക്കുക എന്നത് വളരെ വമ്പിച്ച ഒരു നേട്ടമാണ്. ഒരു സ്ഥലത്ത് ഉദ്ദേശ്യം സ്പഷ്ടമായി കാണുന്നില്ലെങ്കിൽ, മറ്റ് സ്ഥലങ്ങളിൽ നിന്ന് അത് സ്പഷ്ട മായി മനസ്സിലാക്കുവാനും മറ്റും ഇത് അത്യാവശ്യമത്രെ. മുഴുവൻ ഭാഗം മനഃപാഠമി ല്ലെങ്കിൽ, തത്തുല്യമായ വിഷയങ്ങൾ പ്രതിപാദിച്ചിട്ടുള്ള മറ്റു ആയത്തുകൾ വേണ്ടു മ്പോൾ ഓർമവരത്തക്കവണ്ണം പരിചയമുണ്ടായിരിക്കുകയെങ്കിലും ആവശ്യമാകുന്നു. ഇതും ഇല്ലാത്തപക്ഷം, പലപ്പോഴും അബദ്ധവും വിഷമവും പിണഞ്ഞേക്കുന്നതാണ്.

**والله الموفق و المعين**

യഹൂദരിൽനിന്നോ, ക്രിസ്ത്യാനികളിൽനിന്നോ, അവരുടെ വേദഗ്രന്ഥങ്ങളിൽ നിന്നോ ഉദ്ധരിക്കപ്പെടുന്നതെല്ലാം 'ഇസ്റാഈലിയ്യത്തി'ൽ ഉൾപ്പെടുന്നു. സത്യാസത്യമോ, ന്യായാന്യായമോ നോക്കാതെ കണ്ടമാനം ഇസ്റാഈലിയ്യാത്ത് ഉദ്ധരിക്കുകയും, അവയെ അടിസ്ഥാനമാക്കി ക്വുർആന്റെ ഉദ്ദേശ്യങ്ങളെ വ്യാഖ്യാനി ക്കുകയും ചെയ്യുക വഴി, ക്വുർആൻ വ്യാഖ്യാന രംഗത്ത് പല വ്യാഖ്യാതാക്കളും അനേകം അബദ്ധങ്ങൾ ചെയ്യുകയുണ്ടായിട്ടുണ്ട്. ക്വുർആന്റെ മൂലതത്വങ്ങൾക്കു പോലും വിരുദ്ധമായ–അബദ്ധപൂർണമായ– പല തെറ്റിദ്ധാരണകളും അന്ധവിശ്വാസ ങ്ങളും അവ മുഖേന പൊതുജനമദ്ധ്യേ പ്രചരിപ്പിക്കുകയും ചെയ്തിട്ടുണ്ട്. നേരെമറിച്ച്, ഇസ്റാഈലിയ്യാത്തിൽ പെട്ടതാണെന്നോ, ഈസ്റാഈലിയ്യാത്ത് ഉദ്ധരിക്കാറുള്ള ആളുകൾ ഉദ്ധരിച്ചതാണെന്നോ ഉള്ള ഏക കാരണത്താൽ –സത്യാസത്യമോ, ബലാബ ലമോ ഗൗനിക്കാതെ– എല്ലാം അങ്ങ് തള്ളിക്കളയുന്ന ചില ആളുകളെയും കാണാം. ഈ ഭ്രമം പിടിപെട്ടവർക്ക് ചിലപ്പോൾ, ക്വുർആനിന്റെയോ ഹിദീഥിന്റെയോ പ്രസ്താവന കളാൽ സ്ഥാപിതമായ യാഥാർത്ഥ്യങ്ങളെപ്പോലും നിരസിക്കേണ്ടതായി നേരിടുന്നതും അപൂർവ്വമല്ല. മുൻപറഞ്ഞപോലെ, ഇസ്റാഈലിയ്യാത്ത് മുഴുവനും സ്വീകാര്യമോ, മുഴുവനും തള്ളിക്കളയേണ്ടവയോ അല്ല. രണ്ടിനും നിർവ്വാഹമില്ലാത്തൊരു വിഭാഗം കൂടി അതിലുണ്ട് എന്ന് ആലോചിക്കേണ്ടതാകുന്നു. അതുകൊണ്ടാണ് 'വേദക്കാരെ നിങ്ങൾ സത്യപ്പെടുത്തുകയും, കളവാക്കുകയും ചെയ്യരുത്'. **لا تصدقوا اهل الكتاب ولا تكذبو هم -البخارى** എന്നും മറ്റും നബി ﷺ അരുളിച്ചെയ്തിരിക്കുന്നതും.

വല്ല വിഷയത്തിലും ഇസ്റാഈലിയ്യാത്തിനെ തെളിവായെടുക്കുവാനോ, അവയുടെ അടിസ്ഥാനത്തിൽ മാത്രം ഒരു വിഷയം സ്ഥാപിക്കുവാനോ പാടില്ലതാനും. ക്വുർആനിലോ, ഹദീഥിലോ വന്നിട്ടുള്ള വല്ല വിഷയത്തോടും യോജിച്ചുകാണുന്ന ഭാഗം അസത്യമാണെന്നുവെച്ച് തള്ളിക്കളയുവാനും പാടില്ല. ഈ വസ്തുതയും നബി ﷺ ഉണർത്തിയിട്ടുണ്ട്. ഒരിക്കൽ ഉമർ (റ) തനിക്കു വേദക്കാരിൽ നിന്നു കിട്ടിയ ഒരു ഗ്രന്ഥവുമായി നബി ﷺയുടെ അടുക്കൽ ചെന്ന് വായിച്ചു കേൾപ്പിച്ചു. അപ്പോൾ, തിരുമേനികോപിച്ചുകൊണ്ട് ഇങ്ങിനെ പറഞ്ഞു: 'ഞാൻ ഇത് നിങ്ങൾക്ക് ശുദ്ധ വെള്ളയായ (കലർപ്പും സംശയവും കൂടാത്ത) വിധം കൊണ്ടുവന്നു തന്നിട്ടുണ്ട്. നിങ്ങൾ അവരോട് ഒന്നും ചോദിച്ചറിയേണ്ടതില്ല. കാരണം, യഥാർത്ഥമായ വല്ലതും അവർ നിങ്ങൾക്ക് പറഞ്ഞുതരുകയും നിങ്ങളതു വ്യാജമാക്കുകയും ചെയ്തേക്കും. അല്ലെങ്കിൽ അയഥാർത്ഥമായ വല്ലതും അവർ നിങ്ങൾക്കു പറഞ്ഞുതരുകയും, നിങ്ങൾ അത് സത്യമാക്കുകയും ചെയ്തേക്കാം. എന്റെ ആത്മാവ് യാതൊരുവന്റെ കൈവശമാണോ അവൻ തന്നെ സത്യം! മൂസാ (അ) ജീവിച്ചിരിക്കുന്നുണ്ടായിരുന്നുവെങ്കിൽ, അദ്ദേ ഹത്തിന് എന്നെ പിന്തുടരുകയല്ലാതെ നിവൃത്തിയുണ്ടാകുമായിരുന്നില്ല'. (**لو كان موسى**

(**حيا لما وسعه الا اتباعى**) ഇമാം അഹ്മദും (ഠ) ഇബ്നു അബീശൈബഃ (ഠ)യും മറ്റും ഉദ്ധരിച്ചതാണ് ഈ ഹദീഥ്. ഈ വിഷയത്തിൽ ഇബ്നു കഥീർ (ഠ) പ്രസ്താവിച്ചത് നാം മുമ്പ് വായിച്ചുവല്ലോ.

## വ്യാഖ്യാനിക്കുമ്പോൾ മനസ്സിരുത്തേണ്ട ചില വിഷയങ്ങൾ

### 1. 'അൽമുഹ്കമും അൽമുതശാബിഹും' (المحكم والمتشابه)

'അൽമുഹ്കം' (**المحكم**) എന്നാൽ 'ബലവത്തായത്, ദൃഢപ്രധാനമായത്, നിയമബലമുള്ളത്' എന്നൊക്കെ അർത്ഥം വരുന്ന പദമാകുന്നു. സൂറത്തു ഹൂദിന്റെ ആരംഭത്തിൽ ക്വുർആനെപ്പറ്റി **كِتَٰبٌ أُحۡكِمَتۡ ءَايَٰتُهُۥ** (അതിന്റെ ആയത്തുകൾ ബലവത്താക്കപ്പെട്ടിരിക്കുന്നു) എന്ന് പറഞ്ഞിരിക്കുന്നു. അനാവശ്യമോ, അകാര്യമോ ഇല്ലാതെ, സുദൃഢവും സുശക്തവുമായ സത്യയാഥാർത്ഥ്യങ്ങൾ നിറഞ്ഞതാണ് അവ എന്ന് സാരം. 'അൽമുതശാബിഹ്' (**المتشابه**) എന്നാൽ, 'പരസ്പര സാദൃശ്യമുള്ളത്' എന്നർത്ഥം. സൂറഃ സുമർ:23ൽ **كِتَٰبًا مُّتَشَٰبِهًا** (പരസ്പര സാദൃശ്യമുള്ള ഗ്രന്ഥം) എന്ന് അല്ലാഹു ക്വുർആനെപ്പറ്റി പറഞ്ഞിരിക്കുന്നു. അതായത്, വാചകത്തിന്റെ മേന്മയിലും, സാരങ്ങളുടെ ഉൽകൃഷ്ടതയിലുമെല്ലാം പരസ്പര സാദൃശ്യമുള്ളതും, ഒന്നിനൊന്ന് മെച്ചപ്പെട്ടതുമാണ് അതിലെ ഭാഗങ്ങൾ എന്നുദ്ദേശ്യം. അപ്പോൾ, ഒരു നിലക്കു നോക്കുമ്പോൾ ക്വുർആൻ മുഴുവനും 'മുഹ്കമും', മറ്റൊരു നിലക്ക് നോക്കുമ്പോൾ അത് മുഴുവനും 'മുതശാബിഹും' ആകുന്നു. അന്യോന്യം പൊരുത്തക്കേടില്ലാത്ത അർത്ഥങ്ങളാണ് ഇവിടെ ഈ രണ്ടു പദങ്ങൾക്കും കല്പിക്കപ്പെട്ടിരിക്കുന്നത് എന്ന് വ്യക്തമാണ്. എന്നാൽ പരസ്പര വൈരുദ്ധ്യമുള്ള രണ്ട് ഉദ്ദേശ്യാർത്ഥങ്ങളിലും ഈ പദങ്ങൾ ക്വുർആനിൽ ഉപയോഗിച്ചിട്ടുണ്ട്. ആ അടിസ്ഥാനത്തിലാണ് ഈ അധ്യായത്തിൽ മുഹ്കമിനെയും മുതശാബിഹിനെയും കുറിച്ച് പ്രതിപാദിക്കപ്പെടുന്നത്. വളരെ ശ്രദ്ധാപൂർവ്വം മനസ്സിരുത്തേണ്ടുന്ന ഒരു വിഷയമാണിത്. സൂഃ ആലുഇംറാനിൽ അല്ലാഹു പറയുന്നു:-

هُوَ ٱلَّذِيٓ أَنزَلَ عَلَيۡكَ ٱلۡكِتَٰبَ مِنۡهُ ءَايَٰتٞ مُّحۡكَمَٰتٌ هُنَّ أُمُّ ٱلۡكِتَٰبِ وَأُخَرُ مُتَشَٰبِهَٰتٞۖ فَأَمَّا ٱلَّذِينَ فِي قُلُوبِهِمۡ زَيۡغٞ فَيَتَّبِعُونَ مَا تَشَٰبَهَ مِنۡهُ ٱبۡتِغَآءَ ٱلۡفِتۡنَةِ وَٱبۡتِغَآءَ تَأۡوِيلِهِۦ - ال عمران:٧

സാരം: 'നിനക്ക് വേദഗ്രന്ഥം ഇറക്കിത്തന്നിട്ടുള്ളവൻ അവനത്രെ (അല്ലാഹുവത്രെ). അതിൽ 'മുഹ്കമാ'യ (ദൃഢ പ്രധാനമായ) ആയത്തുകളുണ്ട്. അവയത്രെ വേദഗ്രന്ഥത്തിന്റെ മൂലമായുള്ളത്. വേറെ ചിലത് 'മുതശാബിഹു'കളും (പരസ്പര സാദൃശ്യമുള്ളവയും) ആകുന്നു. എന്നാൽ, തങ്ങളുടെ ഹൃദയങ്ങളിൽ വക്രതയുള്ളവർ, കുഴപ്പത്തെ ആഗ്രഹിച്ചുകൊണ്ടും, വ്യാഖ്യാനം ചെയ്യുവാൻ- പൊരുളറിയുവാൻ- ആഗ്രഹിച്ചുകൊണ്ടും അതിൽ നിന്നും 'മുതശാബിഹാ'യതിനു പിന്നാലെ കൂടുന്നു.

ഈ വചനത്തിലെ 'മുഹ്കം-മുതശാബിഹു'കളുടെ നിർവ്വചനം പല മഹാന്മാരും പല വാചകങ്ങളിൽ പ്രസ്താവിച്ചു കാണാം. ചില സൂറത്തുകളുടെ ആരംഭത്തിൽ

കാണാവുന്ന കേവലാക്ഷരങ്ങൾ പോലെ, അല്ലെങ്കിൽ പരലോക സംബന്ധമായ അദൃശ്യകാര്യങ്ങൾ പോലെ, യാഥാർത്ഥ്യം അല്ലാഹുവിന്നു മാത്രം അറിയാവുന്ന കാര്യങ്ങൾക്കാണ് മുതശാബിഹ് എന്നു പറയുന്നത് എന്നത്രെ ചിലരുടെ പക്ഷം. വേറെയും അഭിപ്രായങ്ങളുണ്ട്. അവയെല്ലാം പരിശോധിച്ചാൽ ലഭിക്കുന്ന ആകെ സാരവും, അവയിൽവെച്ച് ഏറ്റവും യുക്തമായി കാണുന്നതും ഇമാം ഇബ്നുകഥീർ (റ) മുതലായ മഹാന്മാർ നൽകുന്ന നിർവ്വചനമാകുന്നു. അദ്ദേഹം 'മുഹ്കമു'കൾക്ക് നൽകിയ നിർവ്വചനം ഇതാണ്: **اي بينات واضحات الدلالة لاالتباس فيها على احد** (ഒരാൾക്കും ആശയക്കുഴപ്പമില്ലാത്തവണ്ണം സ്പഷ്ടമായും വ്യക്തമായും സാരം നൽകുന്നവ). 'മുതശാബിഹു'കൾക്ക് അദ്ദേഹത്തിന്റെ നിർവ്വചനം ഇപ്രകാരമാകുന്നു: **اي تحتمل دلالتها ، موافقة الحكم وقد تحتمل شيأ اخر من حيث اللفظ والتركيب لا من حيث المراد** (അതായത്, പദങ്ങളും ഘടനയും നോക്കുമ്പോൾ -ഉദ്ദേശ്യം നോക്കുമ്പോഴല്ല- മുഹ്കമിനോട് യോജിക്കുന്ന സാരമായിരിക്കുവാനും, മറ്റുവല്ല സാരവും ആയിരിക്കുവാനും ഹിതമുണ്ടായിരിക്കുന്നവ).

ഉദ്ദേശ്യം വ്യക്തമായി മനസ്സിലാക്കുവാൻ സാധിക്കുന്ന ഒരു വിഭാഗവും സാക്ഷാൽ ഉദ്ദേശ്യമെന്താണെന്ന് തിരിച്ചറിയുവാൻ കഴിയാത്തവണ്ണം പരസ്പര സാദൃശ്യമുള്ള ഒന്നിലധികം അർത്ഥസാരങ്ങൾ വരാവുന്ന മറ്റൊരു വിഭാഗവും ക്വുർആനിലുണ്ട്. ആദ്യത്തെ വിഭാഗമാണ് ക്വുർആനിന്റെ മൂലപ്രധാനമായ ഭാഗം. രണ്ടാമത്തെ വിഭാഗത്തിൽ പെട്ട ആയത്തുകൾക്ക് വ്യാഖ്യാനം നൽകുവാനും, അതിന്റെ സാക്ഷാൽ ഉദ്ദേശ്യം ചുഴിഞ്ഞന്വേഷിക്കുവാനും മുതിരുന്നത് കുഴപ്പം സൃഷ്ടിക്കലാണ്. അതിന് മിനക്കെടുന്നവർ ഹൃദയത്തിൽ വക്രത - ദുരുദ്ദേശ്യവും കാപട്യവും- ഉള്ളവരായിരിക്കും. സംശയം നേരിടുമ്പോൾ, ഒന്നാമത്തെ വിഭാഗത്തിലേക്ക് മടങ്ങുകയും, അവയുടെ അടിസ്ഥാനത്തിൽ കാര്യങ്ങൾക്ക് തീരുമാനം കാണുകയും വേണം എന്നൊക്കെയാണ് ഈ വചനം പഠിപ്പിക്കുന്നത്.

ഇമാം ശാഹ് വലിയുല്ലാഹി-ദ്ദഹ്‌ലവി (റ) അദ്ദേഹത്തിന്റെ(*) 'അൽഫൗസുൽ കബീർ' (**الفوز الكبير**) എന്ന വിശ്രുത ഗ്രന്ഥത്തിൽ 'മുഹ്കമിനും', 'മുതശാബിഹി'നും ഉദാഹരണ സഹിതം നൽകിയിട്ടുള്ള നിർവ്വചനങ്ങളുംകൂടി നമുക്കൊന്ന് പരിശോധിക്കാം. അദ്ദേഹം പറയുന്നു:-

---

***(*) ക്വുർആൻ, ഹദീഥ്, ഫിക്വ്ഹ്, ശരീഅത്ത് നിയമ രഹസ്യങ്ങൾ ആദിയായ ഇസ്‌ലാമിക വിഷയങ്ങളിൽ മഹദ് ഗ്രന്ഥങ്ങൾ രചിച്ച ഒരു മഹാപുരുഷനത്രെ ദഹ്‌ലവീ. (الإمام شاه ولى الله الدهلوى ــ رحمه الله) ഡൽഹിക്കാരനായ ഇദ്ദേഹം, ഹിജ്റഃ വർഷം 1176 ലാണ് പരലോകം പ്രാപിച്ചത്. ഇന്ത്യൻ മുസ്‌ലിംകളിൽ -പണ്ഡിത ലോകത്ത് വിശേഷിച്ചും- മതപരവും വിജ്ഞാനപരവുമായ പുതിയ ഉണർവ്വും, വിപ്ലവകരമായ പരിഷ്കരണങ്ങളും വരുത്തിയ ഒരു സമുദായോദ്ധാരകൻ കൂടിയായിരുന്നു ശാഹ്‌വലിയുല്ലാഹി. الفوز الكبير فى أصول التفسير (ക്വുർആൻ വ്യാഖ്യാന നിദാനങ്ങളിൽ മഹത്തായ വിജയം) എന്ന പേരിൽ അദ്ദേഹം രചിച്ചിട്ടുള്ള ഗ്രന്ഥം- വലിപ്പത്തിൽ അധികമൊന്നുമില്ലെങ്കിലും- ഉൾക്കനവും ഉള്ളടക്കവും നോക്കുമ്പോൾ, ക്വുർആൻ വ്യാഖ്യാന രംഗത്ത് ഒരു മഹത്തായ നേട്ടമാണ്.***

'അറിയുക: 'മുഹ്കം' എന്നാൽ, ഭാഷാപരിജ്ഞാനമുള്ളവന് ഒരേ ഒരു ആശയം (സാരം) അല്ലാതെ മനസ്സിലാക്കുവാൻ കഴിയാത്തതാകുന്നു. ആശയം മനസ്സിലാക്കുന്ന കാര്യത്തിൽ പൂർവ്വ അറബികളുടെ നിലപാടാണ് പരിഗണിക്കപ്പെടേണ്ടത്. അഥവാ, നമ്മുടെ കാലത്തുള്ള സൂക്ഷ്മ ഗവേഷകന്മാരുടെ നിലപാടല്ല. നിഷ്പ്രയോജനകരമായ സൂക്ഷ്മ ഗവേഷണം നടത്തൽ ഇന്നൊരു മഹാരോഗമായിത്തീർന്നിരിക്കുകയാണ്. അത് 'മുഹ്കമി'നെ 'മുതശാബിഹും' അറിയപ്പെട്ടതിനെ അറിയപ്പെടാത്തതും ആക്കിത്തീർക്കുന്നു. 'മുതശാബിഹ്' എന്നാൽ രണ്ടു (ഒന്നിലധികം) ആശയങ്ങൾ വരുവാൻ ഹിതമുള്ളതാകുന്നു.

തുടർന്നുകൊണ്ട് ഒന്നിലധികം സാരങ്ങൾ വരുവാനുള്ള കാരണങ്ങളും, ഓരോന്നിനും ഉദാഹരണങ്ങളും ദഹ്‌ലവീ (റ) വിവരിച്ചിരിക്കുന്നു. അതിന്റെ ചുരുക്കം ഇതാണ് :-

1) ഒരു സർവ്വനാമം (**ضمير**) കൊണ്ട് ഉദ്ദേശിക്കപ്പെടാവുന്ന നാമങ്ങൾ (**المراجع**) ഒന്നിലധികം ഉണ്ടായിരിക്കുക. ഉദാഹരണം: **امرنى الامير ان العن فلانا لعنه الله** ഇന്ന ആളെ ശപിക്കണമെന്ന് അമീർ എന്നോട് കല്പിച്ചു. അല്ലാഹു അയാളെ ശപിക്കട്ടെ) ഈ വാക്യത്തിൽ 'അയാളെ' എന്നുള്ള സർവ്വനാമം കൊണ്ടുദ്ദേശ്യം, 'ഇന്നവനും' 'അമീറും' ആകാവുന്നതാണല്ലോ.

2) രണ്ടു അർത്ഥമുള്ള പദമായിരിക്കുക. ഉദാഹരണം **لامستم** ('ലാമസ്തും') കൈ കൊണ്ട് സ്പർശിച്ചു എന്നും, സംയോഗംമൂലം സ്പർശിച്ചു എന്നും ഇതിനു അർത്ഥം വരും.

3) ഒന്നിനെ മറ്റൊന്നുമായി കൂട്ടിച്ചേർത്ത് (**عطف** ചെയ്തു) പറയുമ്പോൾ, അത് അടുത്തുള്ള വാക്കിനോടും, അകലത്തിലുള്ള വാക്കിനോടും ചേർന്നതായിരിക്കുവാൻ സാധ്യതയുണ്ടാവുക. ഉദാഹരണം: **وامسحوا برؤسكم وارجلكم** (നിങ്ങളുടെ തലകളെ തടവുകയും ചെയ്യുവിൻ; നിങ്ങളുടെ കാലുകളും) ഇതിന്റെ മുമ്പ് മുഖവും, കൈയും കഴുകണമെന്ന് പറഞ്ഞിട്ടുണ്ട്, ആകയാൽ **وارجلكم** (കാലുകളും) എന്ന വാക്ക് മുഖങ്ങളോടും കൈകളോടും ചേർന്നതാണെന്ന് വെക്കുവാനും തലകളോട് ചേർന്ന താണെന്ന് വെക്കുവാനും തരമുണ്ട്. ഒന്നാമത്തേതനുസരിച്ച് (വുദ്വൂ ചെയ്യുമ്പോൾ) മുഖവും കയ്യും പോലെ കാലും കഴുകണമെന്ന് വരുന്നു. അപ്പോൾ (**وارجُلكم**) ('വഅർജുലക്കും') എന്നാണ് വായിക്കുക, രണ്ടാമത്തേതനുസരിച്ച് തലയെപ്പോലെ കാലും വെള്ളംകൊണ്ടു തടവിയാൽ മതിയാകുമെന്ന് വരും. ഇതനുസരിച്ചാണ് **وارجُلِكم**('വ അർജുലിക്കും') എന്ന് ഇവിടെ വായിക്കപ്പെട്ടിട്ടുള്ളത്.

4) ഒരു വാക്ക് അതിനു മുമ്പുള്ള വാചകത്തോട് ചേർത്തു പറയപ്പെട്ടതോ (**المعطوف**) അല്ലെങ്കിൽ പുതുതായി ആരംഭിക്കുന്നതോ (**المستأنف**) ആയിരിക്കുവാൻ സാദ്ധ്യതയുണ്ടാവുക. ഇതിനു ഉദാഹരണമായി ദഹ്‌ലവി കാണിച്ചിരിക്കുന്നത് ഈ അധ്യായത്തിന്റെ ആരംഭത്തിൽ നാം ഉദ്ധരിച്ച (ആലുഇംറാനിലെ 7-ാമത്തെ) ആയത്തിന്റെ തുടർന്നുള്ള ഭാഗമാകുന്നു. അതിൽനിന്ന് നമുക്ക് ഇവിടെ പലതും മനസ്സിലാക്കേണ്ടതുള്ളതുകൊണ്ട് അതിനപ്പറ്റി പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

ഇതാണ് ആയത്തിന്റെ ബാക്കി ഭാഗം:-

وَمَا يَعْلَمُ تَأْوِيلَهُۥٓ إِلَّا ٱللَّهُ ۗ وَٱلرَّٰسِخُونَ فِى ٱلْعِلْمِ يَقُولُونَ ءَامَنَّا بِهِۦ كُلٌّ مِّنْ عِندِ رَبِّنَا ۗ وَمَا يَذَّكَّرُ إِلَّآ أُو۟لُوا۟ ٱلْأَلْبَٰبِ ۝ رَبَّنَا لَا تُزِغْ قُلُوبَنَا بَعْدَ إِذْ هَدَيْتَنَا وَهَبْ لَنَا مِن لَّدُنكَ رَحْمَةً ۚ إِنَّكَ أَنتَ ٱلْوَهَّابُ ۝ - العمران

വായനക്കാർക്ക് വിഷയം മനസ്സിലാക്കുന്നതിനും വിവരണത്തിന്റെ സൗകര്യത്തിനും വേണ്ടി ഇതിലെ ഓരോ വാക്യവും അതിന്റെ സാരവും നമുക്ക് വെവ്വേറെ പരിശോധിക്കാം :-

وَمَا يَعْلَمُ تَأْوِيلَهُۥٓ إِلَّا ٱللَّهُ (അതിന്റെ -പരസ്പര സാദൃശ്യമുള്ളതിന്റെ-വ്യാഖ്യാനം, അഥവാ പൊരുൾ അല്ലാഹു അല്ലാതെ അറിയുന്നതുമല്ല) ഈ വാക്യത്തിന്റെ തൊട്ട വാക്യം തുടങ്ങുന്നത് وَ ('വ') എന്ന അവ്യയം കൊണ്ടാണല്ലോ. ഈ അവ്യയം ആ വാക്യത്തെ അതിന്റെ മുമ്പത്തെ വാക്യത്തോടു ചേർത്തു പറയാനുള്ളത് (عطفചെയ്വാനുള്ള അവ്യയം) ആയിരിക്കാനിടയുണ്ട്. അപ്പോൾ രണ്ട് വാചകവും ചേർത്ത് ഇങ്ങിനെ വായിക്കാം. وَمَا يَعْلَمُ تَأْوِيلَهُۥٓ إِلَّا ٱللَّهُ ۗ وَٱلرَّٰسِخُونَ فِى ٱلْعِلْمِ (അതിന്റെ വ്യാഖ്യാനം, അഥവാ പൊരുൾ അല്ലാഹുവും, അറിവിൽ അടിയുറച്ചവരുമല്ലാതെ അറിയുന്നതുമല്ല). ഇതനുസരിച്ച് ഈ വാക്യത്തിന്റെ അവസാനത്തിൽ ( فِى ٱلْعِلْمِ എന്നിടത്തു) 'വക്ഫ്' (വിരാമം) വേണ്ടതാകുന്നു. പ്രസ്തുത അവ്യയം و പുതിയ വാചകത്തിന്റെ തുടക്കം കുറിക്കുവാനുള്ളതും (استئنافന്റെതും) ആയിരിക്കാവുന്നതാണ്. അപ്പോൾ, ആദ്യത്തെ വാചകം الا الله ('ഇല്ലല്ലാഹു') എന്നിടത്ത് അവസാനിക്കുന്നു. അവിടെ വക്ഫ് ചെയ്യുകയും വേണം. രണ്ടാമത്തെ വാചകം ഇങ്ങിനെ വായിക്കാം: وَٱلرَّٰسِخُونَ فِى ٱلْعِلْمِ يَقُولُونَ الخ (അറിവിൽ അടിയുറച്ചവരാകട്ടെ, അവർ പറയുകയും ചെയ്യും .........)

'വ്യാഖ്യാനം' അഥവാ 'പൊരുൾ' എന്ന് നാമിവിടെ അർത്ഥം കല്പിച്ചത് **تأويل** ('തഅ്‌വീൽ') എന്ന പദത്തിനാണ്. ഇതിനു 'വ്യാഖ്യാനം, വിവരണം' എന്നിങ്ങിനെയും, 'ആന്തരാർത്ഥം, പൊരുൾ, കലാശം' എന്നിങ്ങിനെയും അർത്ഥങ്ങൾ വരുന്നതാകുന്നു. അല്ലാഹുവിന് മാത്രം അറിയാവുന്ന യാഥാർത്ഥ്യങ്ങൾ ഉൾകൊള്ളുന്ന ആയത്തുകൾക്കാണ് 'മുതശാബിഹ്' എന്നുപറയുന്നതെന്ന അഭിപ്രായക്കാരും, 'തഅ്‌വീലിന്' രണ്ടാമത് കാണിച്ച അർത്ഥം നൽകുന്നവരും ഒന്നാമത്തെ വാചകം **الا الله** എന്നിടത്ത് അവസാനിപ്പിച്ച് വക്ഫ് ചെയ്യുന്നു. ഒന്നിലധികം സാരങ്ങൾ വരാവുന്ന ആയത്തുകൾക്കാണ് 'മുതശാബിഹ്' എന്ന് പറയുന്നതെന്ന അഭിപ്രായക്കാരും, 'തഅ്‌വീലിന്' നാം ആദ്യം കാണിച്ച അർത്ഥം കല്പിക്കുന്നവരും **فى العلم** എന്നിടത്തും അവസാനിപ്പിച്ചു വക്ഫ് ചെയ്യുകയും, തുടർന്നുള്ള വാക്യം **يقولون** ('യക്വൂലൂന') മുതൽ ആരംഭിക്കുകയും ചെയ്യുന്നു. ഈ രണ്ടു പ്രകാരത്തിലും വക്ഫ് ചെയ്യുന്ന പണ്ഡിതന്മാർ പലരും ഉണ്ട്. ഓരോരുത്തരും ഓരോ വീക്ഷണ കോണിൽകൂടിയാണ് അപ്രകാരം

ചെയ്യുന്നത്. ശാഹ്‌വലിയുല്ലാഹിദ്ദഹ്‌ലവീ (റ) ഈ വചനം 'മുതശാബിഹി'നു ഉദാഹരണമായിക്കാട്ടിയത് വളരെ യുക്തമായിട്ടുണ്ടെന്ന് ഇതിൽനിന്ന് മനസ്സിലാക്കാമല്ലോ. എനി, നമുക്ക് ആയത്തിന്റെ ബാക്കി ഭാഗത്തിലേക്ക് പ്രവേശിക്കാം:-

'ഹൃദയത്തിൽ വക്രതയുള്ളവർ മുതശാബിഹിന്റെ പിന്നാലെ കൂടി കുഴപ്പമുണ്ടാക്കുവാനും അതിന് വ്യാഖ്യാനം നൽകുവാനും ശ്രമിക്കുന്നതാണ്' എന്ന് അല്ലാഹു ആദ്യം പറഞ്ഞുവല്ലോ. 'എന്നാൽ, അറിവിൽ അടിയുറച്ച ആളുകൾ, അഥവാ മതവിജ്ഞാനത്തിൽ പടുത്വം നേടിയ പണ്ഡിതന്മാർ 'മുതശാബിഹു'കളായ ആയത്തിനെക്കുറിച്ച് എന്തുനില കൈക്കൊള്ളും? ഇതാണ് അല്ലാഹു അടുത്ത വാക്യത്തിൽ പ്രസ്താവിക്കുന്നത്. يَقُولُونَ ءَامَنَّا بِهِۦ كُلٌّ مِّنْ عِندِ رَبِّنَا (അവർ പറയും: ഞങ്ങൾ അതിൽ വിശ്വസിച്ചു. എല്ലാം ഞങ്ങളുടെ റബ്ബിന്റെ പക്കൽനിന്നുള്ളതാണ്. എന്ന്. ഇതിനെപ്പറ്റി അല്ലാഹു ഇങ്ങിനെ പ്രശംസിക്കുന്നു: وَمَا يَذَّكَّرُ إِلَّآ أُوْلُواْ ٱلْأَلْبَٰبِ (ബുദ്ധിമാന്മാരല്ലാതെ ഉറ്റാലോചിക്കുന്നതല്ല) അവർ ഇങ്ങിനെ തുടർന്നു പ്രാർത്ഥനയും നടത്തും: رَبَّنَا لَا تُزِغْ قُلُوبَنَا بَعْدَ إِذْ هَدَيْتَنَا وَهَبْ لَنَا مِن لَّدُنكَ رَحْمَةً ۚ إِنَّكَ أَنتَ ٱلْوَهَّابُ ﴿٨﴾ (ഞങ്ങളുടെ റബ്ബേ, ഞങ്ങളെ നീ സന്മാർഗത്തിലാക്കി തന്നിട്ടുള്ളതിനുശേഷം, ഞങ്ങളുടെ ഹൃദയങ്ങളെ തെറ്റിച്ചുകളയരുതേ! ഞങ്ങൾക്ക് നിന്റെ പക്കൽ നിന്ന് നീ കാരുണ്യം പ്രദാനം ചെയ്യുകയും വേണമേ! നിശ്ചയമായും നീ തന്നെയാണ് വളരെ പ്രദാനം ചെയ്യുന്നവൻ.)

ഈ ആയത്തിൽനിന്നും, മേൽ വിവരിച്ചതിൽനിന്നുമായി നമുക്ക് പല സംഗതികളും ഗ്രഹിക്കാവുന്നതാണ്:

1) സുവ്യക്തവും സ്പഷ്ടവുമായ അർത്ഥോദ്ദേശ്യങ്ങളുള്ളത് ( **المحكم** ) എന്നും, അല്ലാഹുവിന് മാത്രം അന്തഃസാരങ്ങൾ അറിയാവുന്നത് -അല്ലെങ്കിൽ, അല്ലാഹുവിനും പാണ്ഡിത്യത്തിൽ അടിയുറച്ച ബുദ്ധിമാന്മാർക്കും അറിയാവുന്നത്- (**المتشابه**) എന്നും, ഇങ്ങിനെ രണ്ടുതരം വചനങ്ങൾ ക്വുർആനിലുണ്ട്.

2) ആദ്യത്തെതാണ് ക്വുർആനിന്റെ മൂലപ്രധാനമായ ഭാഗം. അതുകൊണ്ട് അതിനെ അവലംബമാക്കിക്കൊണ്ടായിരിക്കണം എല്ലാ തത്വങ്ങളും കാര്യങ്ങളും തീരുമാനിക്കപ്പെടുന്നതും, വ്യാഖ്യാനിക്കപ്പെടുന്നതും.

3) 'മുതശാബിഹ്' വിഭാഗത്തിൽപ്പെട്ട വാക്യങ്ങൾക്ക് 'മുഹ്കമി'ന്റെ അടിസ്ഥാനത്തിലുള്ള വ്യാഖ്യാനവും വിവരണവുമല്ലാതെ, അവയെപ്പറ്റി കൂടുതൽ ചുഴിഞ്ഞന്വേഷണം നടത്തുവാനോ, അവയുടെ സാക്ഷാൽ ഉദ്ദേശ്യം തിട്ടപ്പെടുത്തി കുടുസ്സാക്കി കൈകാര്യം ചെയ്യുവാനോ, പാടില്ലാത്തതാകുന്നു.

4) അങ്ങിനെ ചെയ്യുന്നപക്ഷം, അത് മതത്തിൽ കുഴപ്പമുണ്ടാക്കലാണ്. ഹൃദയത്തിൽ വക്രതയുള്ള - ദുരുദ്ദേശ്യവും കാപട്യവും ഉള്ള- ആളുകളായിരിക്കും അതിനു മുതിരുക.

5) പാണ്ഡിത്യവും വിവേകവുമുള്ളവർ അവയുടെ യാഥാർത്ഥ്യങ്ങൾ കരണ്ടുനോക്കി വ്യാഖ്യാനിക്കുവാൻ മുതിരുകയില്ല. മാത്രമല്ല, അവർ ഉറ്റാലോചിക്കുകയും, അവരുടെ പക്കൽ അബദ്ധം വന്നുപോകാതിരിക്കുന്നതിനും, കൂടുതൽ

മാർഗദർശനം ലഭിക്കുന്നതിനും വേണ്ടി അല്ലാഹുവോട് പ്രാർത്ഥിക്കുകയും ചെയ്യും.

6) അവയുടെ ഉദ്ദേശ്യം തങ്ങൾക്കു മനസ്സിലായാലും ഇല്ലെങ്കിലും ശരി, അതിൽ അവർ ശരിക്കും വിശ്വസിക്കുകയും യഥാർത്ഥം അല്ലാഹുവിങ്കലേക്ക് വിട്ടേക്കുകയും ചെയ്യും. ചുരുക്കത്തിൽ ആയത്തിന്റെ സാരം ഇതാണ്.

ഇബ്നു അബ്ബാസ് (റ) വിന്റെ മുകളിലുദ്ധരിച്ച ഒരു പ്രസ്താവന ഈ ആയത്തിന്റെ ഉള്ളടക്കത്തിലേക്ക് വെളിച്ചം വീശുന്നതാകകൊണ്ട് നമുക്ക് അതിവിടെ ഒന്ന് കൂടി സ്മരിക്കാം: 'തഫ്സീർ നാല് വിധത്തിലാണുള്ളത്.

1) അറബികൾ അവരുടെ ഭാഷയിൽ നിന്ന് മനസ്സിലാക്കുന്ന തഫ്സീർ,

2) ആർക്കും അറിയാതിരിക്കുവാൻ നിവൃത്തിയില്ലാത്ത തഫ്സീർ,

3) പണ്ഡിതന്മാർക്ക് അറിയാവുന്ന തഫ്സീർ,

4) അല്ലാഹുവിനല്ലാതെ മറ്റാർക്കും അറിയാവതല്ലാത്ത തഫ്സീർ ഇവയാണത്'.

അഹ്മദ്, ബുഖാരി, മുസ്‌ലിം (റ) മുതലായവർ ഉദ്ധരിച്ചിട്ടുള്ള ഒരു ഹദീഥിൽ ആഇശഃ (റ) പറയുന്നു: റസൂൽ തിരുമേനി ﷺ ഈ ആയത്ത് (ആലുഇംറാനിൽ നിന്നും നാം ഉദ്ധരിച്ചു വിവരിച്ച വചനം) ഓതിക്കൊണ്ട് ഇങ്ങിനെ പ്രസ്താവിക്കുകയുണ്ടായി

**فاذا رأيتم الذين يتبعون ما تشابه منه فأولئك الذين سمى الله فاحذروهم** ( അ േ പ്പ ാ ൾ , അതിൽ പരസ്പര സാദൃശ്യമുള്ളതിന്റെ പിന്നാലെ പോകുന്നവരെ നിങ്ങൾ കണ്ടാൽ അവരത്രെ, അല്ലാഹു (ഹൃദയത്തിൽ വക്രതയുള്ളവരെന്ന്) പേരുവെച്ച കൂട്ടർ. ആകയാൽ, നിങ്ങളവരെ സൂക്ഷിച്ചുകൊള്ളണം). അഹ്മദ് (റ)ന്റെ നിവേദനത്തിലെ വാക്കുകൾ ഇതാണ്: **فاذا رأيتم الذين يجادلون فيه فهم الذين عنى الله فاحذروهم** (അതുകൊണ്ട് അതിൽ തർക്കം നടത്തുന്നവരെ നിങ്ങൾ കണ്ടാൽ, അവരത്രെ അല്ലാഹു ഉദ്ദേശിച്ചവർ. ആകയാൽ നിങ്ങൾ അവരെ സൂക്ഷിച്ചുകൊള്ളണം).

വാക്കർത്ഥങ്ങളിലാകട്ടെ, വാചകങ്ങളുടെ അർത്ഥത്തിലാകട്ടെ, അവയുടെ താൽപര്യങ്ങളിലാകട്ടെ, പരസ്പരം വ്യത്യസ്തങ്ങളായ ഒന്നിലധികം രൂപം വരാവുന്ന സന്ദർഭങ്ങളിൽ, ഉദ്ദേശ്യം ഇന്നതാണെന്ന് വ്യക്തമായി മനസ്സിലാക്കാവുന്ന മറ്റു ക്വുർആൻ വാക്യങ്ങളിൽനിന്നോ നബി വചനങ്ങളിൽനിന്നോ, മുൻഗാമികളായ പണ്ഡിതന്മാരുടെ വാക്യങ്ങളിൽനിന്നോ അവയുടെ സാക്ഷാൽ ഉദ്ദേശ്യം കണ്ടുപിടിക്കുവാൻ ശ്രമിക്കേണ്ടതാകുന്നു. കണ്ടുകിട്ടാത്ത പക്ഷം, അവയുടെ സാരം ഇന്നതാണെന്ന് നിർണയിക്കുവാനും, കണക്കിലേറെ ഗവേഷണം നടത്തി ഏതെങ്കിലുമൊന്ന് ഉറപ്പിക്കുവാനും പാടില്ലാത്തതുമാകുന്നു. കവിഞ്ഞപക്ഷം, ഇന്നിന്ന പ്രകാരത്തിലെല്ലാം അതിന്റെ അർത്ഥവും, ഉദ്ദേശ്യവും വരാവുന്നതാണെന്ന് പറഞ്ഞു മതിയാക്കുകയും, യഥാർത്ഥം അല്ലാഹുവിനറിയാമെന്ന് വെച്ച് വിട്ടേക്കുകയും ചെയ്യാവുന്നതാകുന്നു **ومن الله التوفيق**

ശാഹ്‌വലിയ്യുല്ലാഹിദ്ദഹ്‌ലവി (റ)യുടെ ഒരു പ്രസ്താവനകൂടി ഇവിടെ സ്മരിക്കുന്നത് നന്നായിരിക്കും. അദ്ദേഹം പറയുന്നു: 'മുതശാബിഹായ ആയത്തുകൾക്ക് വ്യാഖ്യാനം നൽകുന്നതിലും, അല്ലാഹുവിന്റെ ഗുണവിശേഷണങ്ങളെ ( **صفات الله**)

വിവരിക്കുന്നതിലും 'മുതകല്ലിമു'കൾ (لمتكلمون'-വിശ്വാസ ശാസ്ത്രപണ്ഡിതന്മാർ) സ്വീകരിച്ചുവരുന്ന സമ്പ്രദായം എന്റെ അഭിപ്രായഗതിക്ക് നിരക്കാത്തതാണ്. ഇമാം മാലിക്, ഥൗരീ (الثوری) ഇബ്നുൽ മുബാറക് (റ) മുതലായവരുടെയും, പൗരാണിക പണ്ഡിതന്മാരുടെയും അഭിപ്രായഗതിയാണ് എനിക്കുമുള്ളത്. മുതശാബിഹായുള്ള തിനെ അവയുടെ ബാഹ്യാർത്ഥത്തിൽ തന്നെ വിട്ടേക്കുക, അവയുടെ വ്യാഖ്യാനത്തിൽ പൂണ്ടു പിടിക്കാതിരിക്കുക, (ക്വുർആനിൽ നിന്നു) കണ്ടുകിട്ടുന്ന മതവിധികളിൽ തർക്കം നടത്താതിരിക്കുക, ഏതെങ്കിലും ഒരു പ്രത്യേക അഭിപ്രായഗതി (المذهب) മുറുകെ പിടിച്ചുകൊണ്ടു മറ്റുള്ളതെല്ലാം അവഗണിച്ചുകളയാതിരിക്കുക മുതലായവയത്രെ അത്. ക്വുർആനിൽ നിന്ന് അറിയപ്പെടുന്ന തെളിവുകളെ തള്ളിക്കളയുവാൻ ഉപായം പ്രയോഗിക്കുന്നതു ശരിയല്ല. അത് ക്വുർആൻ കൊണ്ട് തട്ടിക്കളിക്കുന്ന ( التدارء بالقرآن ) കൂട്ടത്തിൽ ഉൾപ്പെടുമെന്ന് ഞാൻ ഭയപ്പെടുന്നു.(*) ആയത്തുകൾ മനസ്സിലാക്കിത്തരുന്ന സാരങ്ങൾ എന്താണെന്നു അന്വേഷിക്കുക, സ്വന്തം അഭിപ്രായം അതിനോടു യോജിച്ചാലും ഇല്ലെങ്കിലും അത് അപ്പടി സ്വീകരിക്കുക, ഇതാണ് വേണ്ടത്. എന്നാൽ, ക്വുർആന്റെ ഭാഷയെ സംബന്ധിച്ചേടത്തോളം മുൻഗാമികളായ അറബികളുടെ ഉപയോഗങ്ങളിൽനിന്നാണത് മനസ്സിലാക്കേണ്ടത്. ഇതിൽ, സ്വഹാബികളുടെയും താബിഉകളുടെയും പ്രമാണങ്ങളെയാണ് സാർവ്വത്രികമായ അവലംബമായി ഗണിക്കേണ്ടത്. ( الفوز الكبير ) കൂടുതൽ വിശദീകരണം ആലുംഇംറാൻ 7-ാം ആയത്തിന്റെ വിവരണത്തിൽ.

## 2. അവതരണ ഹേതു (سبب النزول )

ക്വുർആൻ വ്യാഖ്യാനത്തിൽ പ്രത്യേകം അറിഞ്ഞിരിക്കേണ്ടുന്ന ഒരു വിഷയമാണ് ആയത്തുകളുടെ അവതരണ ഹേതു. ഏതെങ്കിലും സംഭവത്തെത്തുടർന്നോ, അല്ലെങ്കിൽ ഏതെങ്കിലും ചോദ്യങ്ങൾക്കു മറുപടിയായോ ക്വുർആൻ വചനങ്ങൾ അവതരിച്ചെന്നുവരും. ഇവക്കു അവയുടെ അവതരണ ഹേതുക്കൾ എന്നു പറയുന്നു. അവതരണഹേതു രണ്ടുമൂന്നു തരത്തിലുണ്ടാവാം.

1) ആയത്തിന്റെ അർത്ഥസാരങ്ങൾ മനസ്സിലാക്കുവാൻ ഒഴിച്ചുകൂടാത്തത്. ഈ ഇനത്തിൽപെട്ടവയെക്കുറിച്ചു ക്വുർആൻ വ്യാഖ്യാതാവും അറിഞ്ഞിരിക്കാത്തപക്ഷം, ആയത്തിന്റെ സാക്ഷാൽ ഉദ്ദേശ്യവും, താൽപര്യവും മനസ്സിലാക്കാൻ കഴിയാതെ വരും.

2) ആയത്തിന്റെ ഉദ്ദേശ്യം ഗ്രഹിക്കുന്നതിനു അനിവാര്യമല്ലെങ്കിലും അതിനു

***(*) ചില കർമ ശാസ്ത്ര പണ്ഡിതന്മാർ തങ്ങളുടെ 'മദ്ഹബു'കളെ ന്യായീകരിക്കുവാൻ വേണ്ടി നടത്താറുള്ള നയോപായങ്ങളെ ഉദ്ദേശിച്ചാണ് ദഹ്‌ലവി (റ) ഉപായം പ്രയോഗിക്കുക (التحيل) എന്നു പറഞ്ഞത്. ഒരു ക്വുർആൻ വചനത്തിൽ നിന്നു ലഭിക്കുന്ന ഒരു വിധിയെ മറ്റൊരു വചനംകൊണ്ടു ഖണ്ഡിക്കുവാൻ നടത്തുന്ന പരിശ്രമത്തിനാണ് ക്വുർആൻകൊണ്ടു തട്ടിക്കളിക്കുക ( التدارء بالقرآن ) എന്നു പറഞ്ഞത്. ഇതു ഹദീഥിൽ പ്രത്യേകം വിരോധിച്ചിട്ടുള്ളതാകുന്നു. വാസ്തവത്തിൽ ക്വുർആൻ വചനങ്ങൾ പരസ്പരം ബലപ്പെടുത്തുകയല്ലാതെ, ഒരിക്കലും ഒന്നൊന്നിനു വിരുദ്ധമായിരിക്കുകയില്ലല്ലോ. സ്വന്തം അഭിപ്രായങ്ങളെ സ്ഥാപിക്കുന്ന തൽപരകക്ഷികളായിരിക്കും ഈ ദുഷ്കൃത്യത്തിനു മുതിരുക എന്നുപറയേണ്ടതില്ല.***

സഹായകമായിരിക്കുന്നത്. ഈ ഇനത്തിൽപെട്ട അവതരണഹേതുക്കളും അറിഞ്ഞിരിക്കുന്നതു നന്നായിരിക്കും.

3) ആയത്തിന്റെ ഉദ്ദേശ്യം മനസ്സിലാക്കുന്നതിനു സഹായകമാകാത്തവ. ഈ ഇനത്തിന്നുവേണ്ടി സമയം പാഴാക്കേണ്ടുന്ന ആവശ്യമില്ല.

അവതരണ ഹേതുക്കൾ എന്ന പേരിൽ, സാധാരണ തഫ്സീർ ഗ്രന്ഥങ്ങളിൽ സ്ഥലം പിടിക്കാറുള്ള കഥകളിൽ ഒരു വ്യാഖ്യാതാവ് അവശ്യം അറിഞ്ഞിരിക്കേണ്ടുന്ന ഭാഗം വളരെക്കുറച്ചേയുള്ളൂവെന്നതാണ് വാസ്തവം. ഓരോ ആയത്തിനും ഓരോ അവതരണഹേതു ഉദ്ധരിക്കുവാനും, മിക്ക ആയത്തുകളുടെയും താല്പര്യത്തിനു അനുയോജ്യമായ കഥകൾ പറയുവാനും ചില മുഫസ്സിറുകൾ മിനക്കെടാറുണ്ട്. ഇതിൻ ഫലമായി, അനാവശ്യവും , അടിസ്ഥാനരഹിതവുമായ എത്രയോ കഥകൾ പല തഫ്സീർ ഗ്രന്ഥങ്ങളിലും സ്ഥലം പിടിച്ചിരിക്കുന്നു. ബലാബലമോ, സത്യാസത്യമോ അന്വേഷിക്കാതെ കണ്ടതും കേട്ടതുമെല്ലാം രേഖപ്പെടുത്തുക പതിവാക്കിയ ചില വ്യാഖ്യാതാക്കളും ഉണ്ട്. തന്നിമിത്തം, സമുദായമദ്ധ്യെ കടന്നുകൂടിയിട്ടുള്ള തെറ്റിദ്ധാരണകളും, അന്ധവിശ്വാസങ്ങളും നിരവധിയാകുന്നു. ക്വുർആൻകൊണ്ടും, നബി ﷺ യുടെ സുന്നത്തുകൊണ്ടും സ്ഥാപിതമായ തത്വസിദ്ധാന്തങ്ങൾക്കു നിരക്കാത്തതോ, വിശ്വാസയോഗ്യമല്ലാത്ത മാർഗത്തിൽകൂടി നിവേദനം ചെയ്യപ്പെട്ടതോ, തനി ഇസ്റാഈലിയ്യത്തിൽ ഉൾപ്പെട്ടതോ അല്ലാതിരിക്കുകയും, ആയത്തിന്റെ സാരം മനസ്സിലാക്കുന്നതിൽ സഹായകമായിരിക്കുകയും ചെയ്യുന്ന കഥകളും സംഭവങ്ങളും മാത്രമേ പരിഗണിക്കപ്പെടേണ്ടതുള്ളൂ.

'ഈ വചനം ഇന്ന വിഷയത്തിൽ അവതരിച്ച് 'ഇന്നതിനെപ്പറ്റിയാണ് അല്ലാഹു പറയുന്നത്' 'അതിനെത്തുടർന്ന് ഇന്ന വചനം അവതരിച്ചു' എന്നൊക്കെ മുൻഗാമികളുടെ വാക്കുകളിൽ കാണുമ്പോഴേക്കും അവ ആ ആയത്തുകളുടെ സാക്ഷാൽ അവതരണഹേതുക്കൾതന്നെയാണെന്ന് തീർച്ചപ്പെടുത്തിക്കൂടാത്തതാണ്. 'ഇന്നിന്ന വിധത്തിലുള്ള വിഷയങ്ങളെക്കുറിച്ചാണ് ഈ ആയത്തിൽ പറയുന്നത്' 'ഇതുപോലുള്ള വിഷയത്തിലാണ് ഈ ആയത്ത് അവതരിച്ചത്' 'ഈ ആയത്തിന്റെ ഉള്ളടക്കത്തിൽ ഇതും ഉൾപ്പെടുന്നു' എന്നിങ്ങിനെയുള്ള അർത്ഥത്തിലായിരിക്കും പലപ്പോഴും അവർ ആ വാക്കുകൾ ഉപയോഗിച്ചിരിക്കുന്നത്. അതുകൊണ്ടാണ്, ഒരേ ആയത്തിനെ സംബന്ധിച്ചുതന്നെ വ്യത്യസ്തങ്ങളായ ഒന്നിലധികം സ്വീകാര്യയോഗ്യമായ രിവായത്തുകൾ കാണപ്പെടാറുള്ളതും. ഈ യാഥാർത്ഥ്യം മനസ്സിലാക്കാത്തവർ, ആ രിവായത്തുകൾ പരസ്പര വിരുദ്ധങ്ങളാണെന്നോ, ചില ആയത്തുകൾ ഒന്നിലധികം പ്രാവശ്യം അവതരിച്ചിട്ടുണ്ട് എന്നോ തെറ്റിദ്ധരിച്ചേക്കുന്നതാണ്. ഹദീഥുകളിൽ പോലും ചിലപ്പോൾ, ഇതുപോലെയുള്ള പ്രയോഗങ്ങൾ കാണപ്പെട്ടേക്കും. ഇങ്ങിനെയുള്ള പ്രസ്താവനകളിൽ ആയത്തിന്റെ ഉദ്ദേശ്യത്തിലേക്കു വെളിച്ചം നൽകുന്ന ഭാഗവും, കേവലം ഉദാഹരണമായി മാത്രം എടുക്കാവുന്ന ഭാഗവും പ്രത്യേകം മനസ്സിരുത്തേണ്ടതാകുന്നു.

ഒരു കാര്യം പ്രത്യേകം ഓർമവെക്കേണ്ടതുണ്ട്: ഏതെങ്കിലും ഒരു സംഭവത്തെത്തുടർന്നോ, ഏതെങ്കിലും വ്യക്തികളുടെ ചെയ്തികളെ സൂചിപ്പിച്ചുകൊണ്ടോ അവതരിച്ച ആയത്തുകളിൽ അടങ്ങിയിട്ടുള്ള വിധി, ആ സംഭവത്തിനുമാത്രം ബാധകമായതാണെന്നോ, അതിൽ സൂചിപ്പിച്ച വ്യക്തികളെ മാത്രം ബാധിക്കുന്നതാണെന്നോ കരുതിക്കൂടാത്തതാകുന്നു. ഈ വസ്തുത ഗ്രഹിക്കായ്ക നിമിത്തവും പലർക്കും പലപ്പോഴും അമളി പിണയാറുണ്ട്. **الحكم عام**

الحكم عام وان كان النزول خاصا (അവതരണഹേതു പ്രത്യേകമായതായിരുന്നാലും, വിധി പൊതുവായതാണ്) എന്ന തത്വം സർവ്വസ്വീകാര്യമായിട്ടുള്ള ഒരു യാഥാർത്ഥ്യമാകുന്നു. ഉദാഹരണമായി: അബൂബക്ർ (റ) ചെയ്ത ഒരു സൽ പ്രവൃത്തിയെപ്പറ്റി ഒരു ആയത്തിൽ പ്രശംസിച്ചു പറയുന്നുവെന്ന് കരുതുക. അല്ലെങ്കിൽ അബൂജഹ്‌ലിന്റെ ദുഷ്ചെയ്തിയെപ്പറ്റി ആക്ഷേപിച്ചു ഒരു ആയത്തിൽ പറയുന്നുവെന്ന് വെക്കുക. അത്തരം സൽപ്രവൃത്തികൾ ചെയ്യുന്ന എല്ലാവരും അതുപോലെയുള്ള പ്രശംസക്ക് അർഹരാണെന്നും, അത്തരം ദുഷ്പ്രവൃത്തികൾ ചെയ്യുന്ന എല്ലാവരും അതുപോലെയുള്ള ആക്ഷേപങ്ങൾക്ക് പാത്രമാണെന്നുമാണ് നാം അതിൽ നിന്നു മനസ്സിലാക്കേണ്ടത്.

## 3. 'നസ്ഖ്' (ദുർബ്ബലപ്പെടുത്തൽ النسخ)

വളരെ അഭിപ്രായ വ്യത്യാസങ്ങൾക്കും, ഖണ്ഡനമണ്ഡനങ്ങൾക്കും ഇടയായിട്ടുള്ള ഒരു വിഷയമാണ് ക്വുർആൻ വ്യാഖ്യാനത്തിൽ 'നസ്ഖ്'ന്റെ വിഷയം. മുൻഗാമികൾ ഈ വാക്കിനു നൽകിവരുന്ന അർത്ഥങ്ങളും, പിൻഗാമികൾ അതിനു നൽകിയ നിർവ്വചനങ്ങളും തമ്മിലുള്ള വ്യത്യാസമാണ് ഇതിനുള്ള പ്രധാന കാരണം. 'നീക്കം ചെയ്യുക, പകർത്തുക' എന്നൊക്കെയാണ് 'നസ്ഖ്' (النسخ) എന്ന പദത്തിന്റെ ഭാഷാർത്ഥം. ഒരു ഗ്രന്ഥത്തിൽ നിന്ന് മറ്റൊന്നിലേക്ക് പകർത്തി എഴുതുന്നതിനും, തണൽ വെയിലിനെ നീക്കുന്നതിനുമെല്ലാം 'നസ്ഖ്' എന്ന് പറയാറുള്ളത് ഈ അർത്ഥത്തിലാണ്. ഒരു അംഗീകൃതമായ രേഖ മുഖേന മുമ്പുള്ള ഒരു മത നിയമം നീക്കം ചെയ്യുക അഥവാ അതിനെ ദുർബ്ബലപ്പെടുത്തുക (رفع حكم شرعى بدليل شرعى) എന്നിങ്ങനെയുള്ള ഒരു സാങ്കേതികാർത്ഥത്തിലാണ് പിൻഗാമികൾ 'നസ്ഖ്' ഉപയോഗിച്ചുവരുന്നതും, കൈകാര്യം ചെയ്യുന്നതും. ദുർബ്ബലപ്പെടുത്തപ്പെട്ട നിയമത്തിനും, അതിന്റെ ലക്ഷ്യത്തിനും 'മൻസൂഖ്' (المنسوخ) എന്നും ദുർബ്ബലപ്പെടുത്തുന്ന പുതിയ രേഖക്കും അതിലെ വിധിക്കും 'നാസിഖ്' (الناسخ) എന്നും പറയപ്പെടും. വിശദീകരണവേളയിൽ അഭിപ്രായ വ്യത്യാസങ്ങൾ പലതും കാണാമെങ്കിലും, ഈ നിർവ്വചന പ്രകാരം ക്വുർആനിൽ നസ്ഖിന് വളരെ തുച്ഛം ഉദാഹരണങ്ങളല്ലാതെ ലഭിക്കുവാനില്ല. എന്നാൽ, സ്വഹാബികൾ, താബിഈങ്ങൾ തുടങ്ങിയ മുൻഗാമികളുടെ പ്രസ്താവനകൾ പരിശോധിക്കുന്നതായാൽ, നീക്കം 'ചെയ്യുക' (الازالة) എന്ന ഭാഷാർത്ഥത്തിലാണ് അവർ ആ വാക്ക് ഉപയോഗിച്ചിരുന്നതെന്ന് കാണാം. ഈ അർത്ഥമാകട്ടെ, കൂടുതൽ വിശാലവും, വ്യാപകമായിട്ടുള്ളതുമാണ്.

ഏതെങ്കിലും ഒരു കാര്യത്തിന്റെ പ്രവർത്തനകാലം അവസാനിച്ചിട്ടുള്ളതായി അറിയിക്കുക, ഒരു വാക്കിന്റെ പ്രത്യക്ഷത്തിലുള്ള അർത്ഥമല്ല അവിടെ യഥാർത്ഥ ഉദ്ദേശ്യമെന്ന് കാണിക്കുക, ഒരിടത്ത് ഏതെങ്കിലും ഉപാധിയോടുകൂടി പറയപ്പെട്ട ഒരു നിയമത്തിന് ആ ഉപാധി ഉണ്ടായിരിക്കൽ നിർബന്ധമില്ലെന്ന് കാണിക്കുക, സാമാന്യമായി പ്രസ്താവിക്കപ്പെട്ട ഒരു ലക്ഷ്യംകൊണ്ടുദ്ദേശ്യം ഏതെങ്കിലും പ്രത്യേകമായിട്ടുള്ള ഒന്നാണെന്ന് മനസ്സിലാക്കുക, ഇസ്‌ലാമിന് മുമ്പുണ്ടായിരുന്ന ഏതെങ്കിലും പതിവുകളെ നീക്കം ചെയ്യുക എന്നിങ്ങനെയുള്ള പല അർത്ഥങ്ങളിലും അവർ 'നസ്ഖ്' എന്ന വാക്ക് ഉപയോഗിക്കാറുണ്ട്. ആകയാൽ, മുൻഗാമികളുടെ അർത്ഥം അനുസരിച്ച്

ക്വുർആനിൽ നസ്ഖിന്റെ വൃത്തം വലുതായിത്തീരുന്നു. നൂറുക്കണക്കിൽ ആയത്തുകൾ 'മൻസൂഖു' കളുടെ ഇനത്തിൽ ഉൾപ്പെട്ടതായി മുൻഗാമികളിൽ ചിലർ അവരുടെ ഗ്രന്ഥങ്ങളിൽ എണ്ണിക്കാണുന്നതിന്റെ രഹസ്യം ഇതാണ്. ഈ വാസ്തവം മനസ്സിലാക്കാത്തവർ ആ ഗ്രന്ഥങ്ങളുടെ നേരെ പുച്ഛഭാവം ഉൾക്കൊള്ളുന്നത് കാണാം. ഹിജ്റഃ 118 ൽ കാലഗതി പ്രാപിച്ച ഖത്താദഃ (റ), മൂന്നാം നൂറ്റാണ്ടുകാരായ അബൂഉബൈദ് (റ), അബൂദാവൂദ് (റ), അബൂജഅ്ഫർ-നഹ്ഹാസ് (റ), ആറാം നൂറ്റാണ്ടുകാരനായ ഇബ്നുൽ ജൗസീ (റ) മുതലായ പലരും ഈ വിഷയകമായി പല ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്.

മേൽപറഞ്ഞ യാഥാർത്ഥ്യം ഗ്രഹിക്കാതെ പലർക്കും അബദ്ധം പിണയാറുണ്ട്. 'നസ്ഖി'ന് പിൻഗാമികൾ കല്പിച്ചു വരുന്ന നിർവ്വചനങ്ങളിലൂടെ മാത്രം അതിനെ പരിചയപ്പെടുകയും, അതോടൊപ്പം മേൽ കണ്ട മഹാൻമാരുടെ പ്രസ്താവനകൾ കാണുകയും ചെയ്യുന്നതിന്റെ ഫലമായി ക്വുർആനിൽ എത്രയോ ആയത്തുകളുടെ വിധികൾ ദുർബ്ബലപ്പെട്ടുപോയിട്ടുണ്ടെന്ന് പലരും ധരിച്ചുപോകുകയും, അതുവഴി നിരവധി ആയത്തുകളിൽ അടങ്ങിയിരിക്കുന്ന മതവിധികളും, തത്വങ്ങളും അവഗണിക്കപ്പെടുവാൻ ഇടയാവുകയും ചെയ്തിരിക്കുന്നു. ചില തഫ്സീർ ഗ്രന്ഥങ്ങൾ പരിശോധിച്ചാൽ ഈ വസ്തുത വ്യക്തമാകുന്നതാണ്. ശത്രുക്കൾക്ക് മാപ്പു നല്കുവാനും, വിട്ടുവീഴ്ച കൈകൊള്ളുവാനും നിർദ്ദേശിക്കുന്ന ആയത്തുകൾ കാണുന്നിടത്തെല്ലാം, അവ യുദ്ധത്തിന്റെ ആയത്തുകൾ മുഖേന മൻസൂഖാണ് (ദുർബ്ബലപ്പെടുത്തപ്പെട്ടത്) എന്നും, ദാനധർമങ്ങൾ ചെയ്വാൻ ശക്തിയായ ഭാഷയിൽ ഊന്നിപ്പറയുന്ന ആയത്തുകൾ കാണുമ്പോൾ അവ സകാത്തിന്റെ ആയത്തുകളാൽ 'മൻസൂഖാ'ണ് എന്നും ചിലർ വിധികല്പിക്കാറുള്ളത് ഇതിന് ഉദാഹരണമത്രെ. വാസ്തവത്തിൽ ഇതൊന്നുംതന്നെ 'മൻസൂഖ്'കളിൽ പെട്ടതല്ല. 'മുഹ്കമു' (നിയമബലമുള്ളത്)കളിൽ പെട്ടവതന്നെയാണ്.(*)

നേരെ മറിച്ച് നിലവിലുള്ള ഒരു നിയമം നീക്കം ചെയ്ത് പകരം വേറെ ഒരു നിയമം നടപ്പിലാക്കുന്നത് കേവലം യുക്തിപരമല്ലെന്നും ഏറ്റവും വലിയ യുക്തിമാനും സർവ്വജ്ഞാനിയുമായ അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം അങ്ങിനെ ഉണ്ടാകുവാൻ പാടില്ലെന്നുമുള്ള നിഗമനത്തിൽ മറ്റൊരു വിഭാഗം ആളുകൾ ക്വുർആനിൽ 'നസ്ഖ്' എന്നൊന്ന് തീരെ ഇല്ലെന്ന് ധരിക്കുകയും, അങ്ങിനെ വാദിക്കുകയും ചെയ്യാറുണ്ട്. വാസ്തവത്തിൽ, സ്വഹാബികൾ അടക്കമുള്ള മുൻഗാമികൾ കല്പിച്ചിരുന്ന വിപുലാർത്ഥത്തിലുള്ള നസ്ഖ് ക്വുർആനിൽ ഉണ്ടായിരിക്കുന്നത് (ചില ആയത്തുകൾ 'നാസിഖും' ചിലത് 'മൻസൂഖും' ആയേക്കുന്നത്) യുക്തിഹീനമല്ല. സ്വാഭാവികം മാത്രമാകുന്നു. ഇതുപോലെത്തന്നെ ഒരു നിയമത്തിന് ആസ്പദമായിരുന്ന താൽക്കാലികമായ ഒരു തത്വത്തിന്റെ അഭാവത്തിൽ –ആ തത്വം കാലഹരണപ്പെട്ടുപോയതിനാൽ– തൽസ്ഥാനത്ത് കൂടുതൽ യുക്തമായ മറ്റൊരു നിയമം സ്ഥിരപ്പെടുത്തുക എന്നുള്ളതും, മനുഷ്യവംശത്തിന്റെ ബുദ്ധിപരവും സാമൂഹ്യവുമായ പക്വതയും പാകതയും പൂർത്തിയാകുംമുമ്പ് അതാതുകാലത്തിനനുസരിച്ച് പൂർവ്വഗ്രന്ഥങ്ങളിൽ ഉണ്ടായിരുന്ന അനുഷ്ഠാന നിയമങ്ങൾ മാറ്റി പകരം കൂടുതൽ യുക്തമായ നിയമങ്ങൾ

***(*) 'മുഹ്കമു' (المحكم) എന്ന പദം മുമ്പ് പറഞ്ഞതുപോലെ 'മുതശാബിഹി'ന്റെ വിപരീതമായും 'മൻസൂഖി'ന്റെ വിപരീതമായും ഉപയോഗിക്കാറുണ്ട്.***

കൊണ്ടുവരുക എന്നുള്ളതും ആവശ്യമാണെന്ന് പറയേണ്ടതില്ല. നസ്ഖിന് മുൻഗാമികൾ കല്പിച്ചിരുന്ന അർത്ഥമനുസരിച്ച് ഇതെല്ലാം നസ്ഖിന്റെ ഇനത്തിൽ ഉൾപ്പെടുന്നു. അല്ലാഹു പറയുന്നു:-

مَا نَنسَخْ مِنْ ءَايَةٍ أَوْ نُنسِهَا نَأْتِ بِخَيْرٍ مِّنْهَآ أَوْ مِثْلِهَآ ۗ أَلَمْ تَعْلَمْ أَنَّ ٱللَّهَ عَلَىٰ كُلِّ شَىْءٍ قَدِيرٌ - البقرة

സാരം : നാം വല്ല ആയത്തും 'നസ്ഖ്' ചെയ്കയോ, അല്ലെങ്കിൽ അത് വിസ്മരിപ്പിച്ച് കളയുകയോ ചെയ്യുന്ന പക്ഷം, അതിനേക്കാൾ ഉത്തമമോ അതുപോലെയുള്ളതോ ആയ മറ്റൊന്നിനെ നാം കൊണ്ടുവരുന്നതാണ്. നിശ്ചയമായും അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാണെന്ന് നിനക്ക് അറിഞ്ഞുകൂടേ?! (അൽബക്വറഃ: 106).

وَإِذَا بَدَّلْنَآ ءَايَةً مَّكَانَ ءَايَةٍ ۙ وَٱللَّهُ أَعْلَمُ بِمَا يُنَزِّلُ قَالُوٓا۟ إِنَّمَآ أَنتَ مُفْتَرٍۭ ۚ بَلْ أَكْثَرُهُمْ لَا يَعْلَمُونَ - النحل:١٠١

ഒരു ആയത്തിന്റെ സ്ഥാനത്ത് നാം വേറൊരു ആയത്ത് പകരമാക്കുന്നതായാൽ -അല്ലാഹുവാകട്ടെ, താൻ അവതരിപ്പിക്കുന്നതിനെക്കുറിച്ച് ഏറ്റവും അറിയുന്നവനുമാണ്- അവർ പറയും: നീ കെട്ടിപ്പറയുന്നവൻ മാത്രമാണ് എന്ന്. പക്ഷേ, അവരിൽ അധികമാളുകളും അറിയുന്നില്ല. (നഹ്ൽ: 101)

തൗറാത്തിലെ ചില അനുഷ്ഠാനക്രമങ്ങൾ ക്വുർആൻ മുഖേന ദുർബലപ്പെടുത്തി പകരം കൂടുതൽ യുക്തമായ അനുഷ്ഠാനക്രമങ്ങൾ ക്വുർആൻ നടപ്പാക്കിയതിനെയും, താൽക്കാലിക പരിതഃസ്ഥിതികൾക്കനുസരിച്ച് നിശ്ചയിക്കപ്പെട്ടിരുന്ന ചില നിയമങ്ങൾക്കു പകരം സ്ഥിരവും ശാശ്വതവുമായ മതവിധി സ്ഥാപിക്കുന്നതിനെയും എടുത്തുപൊക്കിക്കൊണ്ട് യഹൂദികൾ മുതലായ ഇസ്ലാമിന്റെ വൈരികൾ ക്വുർആന്റെയും നബി ﷺയുടെയും നേരെ തൊടുത്തുവിട്ടിരുന്ന ആക്ഷേപങ്ങൾക്കു മറുപടിയായിട്ടാണ് ആദ്യത്തെ വചനം അവതരിച്ചിട്ടുള്ളത് എന്നു സ്മരണീയമാകുന്നു. 'നസ്ഖി'ന്റെ നിർവ്വചനത്തിലും, ക്വുർആനിൽ 'നസ്ഖ്' വരുന്ന കാര്യത്തിലും പണ്ഡിതന്മാർക്കിടയിലുള്ള അഭിപ്രായ വ്യത്യാസങ്ങളെ ഉദ്ധരിച്ചുകൊണ്ട് ആ ആയത്തിന്റെ വ്യാഖ്യാനത്തിൽ ഇമാം ഇബ്നു കഥീർ(റ) ഇപ്രകാരം പറയുന്നു:

അല്ലാഹുവിന്റെ 'ഹുക്മു' (മതവിധി)കളിൽ നസ്ഖ് വരുകയെന്നത് -അതിൽ യുക്തിസഹമായ തത്വം ഉൾക്കൊള്ളുന്നതുകൊണ്ട്- 'ജാഇസാ'ണെന്ന (വിരോധമില്ലാത്തതാണെന്ന) കാര്യത്തിൽ മുസ്ലിംകൾ എല്ലാവരും ഏകാഭിപ്രായക്കാരാകുന്നു. (ക്വുർആനിൽ) അതു സംഭവിച്ചിട്ടുണ്ടെന്നു പറയുന്നവരുമാണ് അവരെല്ലാവരും. ക്വുർആൻ വ്യാഖ്യാതാവായ അബൂമുസ്ലിം ഇസ്ഫഹാനീ(*) പറയുന്നത് ക്വുർആനിൽ നസ്ഖിൽപെട്ട ഒന്നും തന്നെ ഇല്ലെന്നാകുന്നു. അദ്ദേഹത്തിന്റെ ഈ വാദം ദുർബ്ബലവും തള്ളപ്പെട്ടതും ബാലിശവുമാണ്. ക്വുർആനിൽ വന്നിട്ടുള്ള നസ്ഖുകൾക്ക് മറുപടി പറയുവാൻ അദ്ദേഹം വളരെ പാടുപെടേണ്ടി വന്നിട്ടുണ്ട്. ഭർത്താവു മരണപ്പെട്ട ഭാര്യ ഒരു കൊല്ലം 'ഇദ്ദഃ' ( **العدة** ) ആചരിക്കണമെന്നുള്ള (അൽബക്വറഃ : 240ലെ) നിയമം,

***(*) ഒരു വലിയ മുഫസ്സിറാണ് അബൂ മുസ്ലിം ഇസ്ഫഹാനീ. പക്ഷേ, അദ്ദേഹത്തിന് സ്വന്തമായുള്ള അഭിപ്രായങ്ങൾ പലതും കാണാവുന്നതാണ്. നസ്ഖിന്റെ വിഷയത്തിൽ അദ്ദേഹത്തിന്റെ അഭിപ്രായത്തെ അനുകരിച്ചു സംസാരിക്കുന്ന ചില ആളുകളെ കാണാവുന്നതാണ്.***

അവൾ നാലു മാസവും പത്തുദിവസവും 'ഇദ്ദഃ' ആചരിക്കുകയെന്ന (അൽബക്വറഃ: 234) നിയമം കൊണ്ട് നസ്ഖ് ചെയ്തിരിക്കുകയാണ്. ഇതിന്നു അദ്ദേഹം സ്വീകാര്യമായ മറുപടി പറഞ്ഞിട്ടില്ല. ബൈത്തുൽ മുക്വദ്ദസ് 'ക്വിബ്ലഃ'യായിരുന്നതിനു ശേഷം, 'കഅ്ബ'യെ 'ക്വിബ്ലഃ'യാക്കിയതും നസ്ഖിൽപെട്ടതാണ്. ഇതിനും അദ്ദേഹം മറുപടി ഒന്നും പറഞ്ഞിട്ടില്ല. യുദ്ധത്തിൽ അവിശ്വാസികളായ പത്തുപേരോട് ഒരു മുസ്‌ലിം എന്ന കണക്കിൽ മുസ്‌ലിംകൾ ക്ഷമിച്ചുനിൽക്കേണ്ടതുണ്ടെന്ന കല്പന, രണ്ടുപേരോട് ഒരാൾ ക്ഷമിച്ചു നിന്നാൽ മതിയാകുമെന്ന് (അൻഫാൽ: 65,66) നിയമിച്ചതും അതിൽ ഉൾപ്പെട്ടതാണ് (**ابن كثير**). ഈ ഒടുവിൽ കാണിച്ച ഉദാഹരണത്തിൽ ഒന്നാമത്തെ വിധിമാറ്റി അതിന് പകരമായിട്ടാണ് രണ്ടാമത്തെ വിധി ഉണ്ടായിട്ടുള്ളതെന്നു ക്വുർആന്റെ പ്രസ്താവനകൊണ്ടുതന്നെ സ്പഷ്ടമാകുന്നുണ്ട്. **الان خفف الله عنكم** (ഇപ്പോൾ, അല്ലാഹു നിങ്ങൾക്ക് ലഘൂകരണം നല്കിയിരിക്കുന്നു) എന്ന മുഖവുരയോടു കൂടിയാണ് രണ്ടാമത്തെ വിധി അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത്. ഒരു വിധി മാറ്റി പകരം വേറൊരു വിധി നടപ്പാക്കുമ്പോൾ, ഏതാണ്ട് ഇതുപോലെയുള്ള വാക്കുകൾ ഉപയോഗിച്ചത് ക്വുർആനിൽ വേറെയും കാണാം.

وَإِن تُبۡدُواْ مَا فِيٓ أَنفُسِكُمۡ أَوۡ تُخۡفُوهُ يُحَاسِبۡكُم بِهِ ٱللَّهُ (നിങ്ങൾ നിങ്ങളുടെ മനസ്സിലുള്ളത് വെളിവാക്കിയാലും, അത് മറച്ചുവെച്ചാലും അല്ലാഹു അതിനെക്കുറിച്ചു നിങ്ങളെ വിചാരണ നടത്തും (അൽബക്വറഃ: 284) എന്ന വചനം അവതരിച്ചപ്പോൾ 'ഞങ്ങൾക്ക് സാധ്യമല്ലാത്ത കാര്യം ഞങ്ങളോട് കല്പിക്കപ്പെട്ടിരിക്കുന്നുവല്ലോ' (**كلفنا من الاعمال مالا نطيق**) എന്ന് സ്വഹാബികൾ നബി ﷺയോട് സങ്കടപ്പെട്ടുവെന്നും, തിരുമേനി അവരോട് അതിനെപ്പറ്റി ഗുണദോഷിക്കുകയും അവർ സമാധാനപ്പെടുകയും ഉണ്ടായെന്നും, പിന്നീട് അൽബക്വറഃയിലെഅവസാനത്തെ വചനം അവതരിച്ചു അതിനെ നസ്ഖ് ചെയ്തുവെന്നും അബൂഹുറയ്റഃ (റ) വഴി ഇമാം മുസ്‌ലിം രിവായത്തുചെയ്ത ഒരു ഹദീഥിൽ കാണാം. ഓരോരുത്തനും കഴിവുള്ളതല്ലാതെ, ആരോടും ശാസിക്കപ്പെടുകയില്ലെന്നും, മറന്നുകൊണ്ടോ, അബദ്ധത്തിലോ ചെയ്തുപോകുന്ന കുറ്റങ്ങൾ പാപങ്ങളല്ലെന്നും ആ വചനത്തിൽനിന്നു സ്പഷ്ടമാകുന്നുണ്ട്. അപ്പോൾ, കഴിവിൽപെട്ടതും, മറന്നോ അബദ്ധത്തിലോ വന്നുവശായതല്ലാത്തതുമായ കുറ്റങ്ങളിലേ ശിക്ഷയുണ്ടാകുകയുള്ളൂ എന്ന് വ്യക്തമായി. ഇതുപോലെത്തന്നെ, ആലുഇംറാൻ 102-ൽ ٱتَّقُواْ ٱللَّهَ حَقَّ تُقَاتِهِۦ (അല്ലാഹുവിനെ സൂക്ഷിക്കേണ്ടുന്ന മുറപ്രകാരം സൂക്ഷിക്കുവീൻ!) എന്ന ആയത്തിന്റെ താല്പര്യത്തെ فَٱتَّقُواْ ٱللَّهَ مَا ٱسۡتَطَعۡتُمۡ (നിങ്ങൾക്കു സാധ്യമാകും പ്രകാരം അല്ലാഹുവിനെ സൂക്ഷിക്കുവീൻ) (64:16) എന്ന ആയത്ത്കൊണ്ട് നസ്ഖ് ചെയ്തിരിക്കുന്നുവെന്ന് പറയപ്പെടാറുണ്ട്. ആദ്യത്തെ ആയത്തിന്റെ ഉദ്ദേശ്യം അതിന്റെ ബാഹ്യാർത്ഥം അനുസരിച്ചല്ല- രണ്ടാമത്തെ ആയത്തിൽ വ്യക്തമാക്കപ്പെട്ടതനുസരിച്ചാണ്- നിലകൊള്ളുന്നത് എന്നത്രെ ഇതിന്റെ സാരം. മുൻഗാമികൾ 'നസ്ഖി'ന്നു കൽപിച്ചിരുന്ന വിശാലാർത്ഥത്തിലാണ്- പിൻഗാമികളുടെ സാങ്കേതികാർത്ഥത്തിലല്ല- ഇത്തരം സ്ഥാനങ്ങളിലെല്ലാം നസ്ഖ് ഉണ്ടെന്ന് പറയുന്നത്. ഭാഷാർത്ഥത്തിലുള്ള നസ്ഖിന്റെ ഇനത്തിൽപെട്ട 'നാസിഖു-മൻസൂഖു'കൾ സൂക്ഷ്മമായി പരിശോധിച്ചാൽ അവയിൽ 'നാസിഖാ'ണെന്ന് കരുതപ്പെടുന്ന ആയത്തുകൾ, അതിലെ 'മൻസൂഖെ'ന്ന് കരുതപ്പെടുന്ന ആയത്തുകളുടെ സാക്ഷാൽ ഉദ്ദേശ്യം വിവരിച്ചു തരികയാണ് ചെയ്യുന്നതെന്ന്

കാണാവുന്നതാണ്.

ഒരു വിഷയത്തിൽ, സാങ്കേതികാർത്ഥത്തിലുള്ള നസ്ഖ് ഉണ്ടെന്ന് വെക്കേണമെങ്കിൽ, 'നാസിഖും' 'മൻസൂഖു'മായി ഗണിക്കപ്പെടുന്ന ആയത്തുകളുടെ സാരോദ്ദേശ്യങ്ങൾ തമ്മിൽ ഒരുവിധേനയും കൂട്ടിയോജിപ്പിക്കുവാൻ സാധ്യമല്ലാതിരിക്കണം. അതോടുകൂടി 'നാസിഖാ'യി ഗണിക്കപ്പെടുന്ന ആയത്ത് മറ്റേ ആയത്ത് അവതരിച്ചതിന് ശേഷം മാത്രം അവതരിച്ചതായിരിക്കുകയും വേണം. ഈ ഉപാധികൾ ശരിക്കും തിട്ടപ്പെട്ട നസ്ഖുകൾക്ക് ഉദാഹരണം ഖുർആനിൽ അധികമൊന്നും കാണുകയില്ല. ഇമാം സുയൂത്വീ (റ) അദ്ദേഹത്തിന്റെ അൽഇത്ഖാൻ(*) എന്ന വിശ്രുത ഗ്രന്ഥത്തിൽ, നസ്ഖിനെപ്പറ്റി വിശദീകരിച്ചുകൊണ്ട് സംസാരിച്ച കൂട്ടത്തിൽ സാങ്കേതിക അർത്ഥത്തിലുള്ള മൻസൂഖായ ആയത്തുകളുടെ എണ്ണം ഏതാണ്ട് ഇരുപതോളം മാത്രമാണെന്ന് പ്രസ്താവിച്ചിരിക്കുന്നു. 'ആ ഇരുപതിൽപെട്ട മിക്കതിലും ഈയുള്ളവന് ആലോചിക്കേണ്ടതായുണ്ട്' എന്നൊരു പ്രസ്താവനയോടുകൂടി ശാഹ് വലിയുല്ലാഹിദ്ദഹ്‌ലവീ (റ) അദ്ദേഹത്തിന്റെ 'ഫൗസുൽകബീർ' എന്ന ഗ്രന്ഥത്തിൽ അവ ഓരോന്നും എടുത്തുദ്ധരിക്കുകയും, അഞ്ചെണ്ണത്തിലൊഴിച്ച് ബാക്കിയുള്ളതിലൊന്നും നസ്ഖ് ഉള്ളതായി തീർത്തു പറയുവാൻ നിവൃത്തിയില്ലെന്ന് കാര്യകാരണസഹിതം വിധികല്പിക്കുകയും ചെയ്തിരിക്കുകയാണ്. അബൂമുസ്‌ലിമിന്നെതിരായി ഇബ്നുകഥീർ (റ) ഉദ്ധരിച്ച -മേൽകണ്ട- മൂന്നു ഉദാഹരണങ്ങളിൽ ആദ്യത്തേതും, അവസാനത്തേതുമാണ് ദഹ്‌ലവീ എണ്ണിയ അഞ്ചിൽ രണ്ടെണ്ണം. സുയൂത്വീ (റ) കാണിച്ച ഉദാഹരണങ്ങൾ ചർച്ചനടത്തിക്കൊണ്ട് സാങ്കേതികാർത്ഥത്തിലുള്ള മൻസൂഖാകുന്നില്ലെന്ന് അദ്ദേഹം വിധി കല്പിച്ച കൂട്ടത്തിൽ, നാം മേൽകാണിച്ച രണ്ടു ഉദാഹരണങ്ങളും -അൽബഖറഃയിലെ 284 ഉം, ആലുഇംറാനിലെ 102 ഉം വചനങ്ങളും- ഉൾപ്പെടുന്നു.

ഇത്രയും പറഞ്ഞതിന്റെ രത്നച്ചുരുക്കം ഇതാണ്:

1) ഖുർആനിൽ, തീരെ നസ്ഖ് ഇല്ലെന്നു പറയുന്നത് ശരിയല്ല. വിശദീകരണത്തിലും, ഉദാഹരണത്തിലും അഭിപ്രായവ്യത്യാസമുണ്ടാകുമെങ്കിലും, ഖുർആനിൽ നസ്ഖ് ഉണ്ടെന്നുള്ളത് തർക്കമറ്റതാകുന്നു.

2) 'നസ്ഖ്' എന്ന വാക്ക് മുൻഗാമികൾ ഉപയോഗിച്ചിരുന്നത് കുറേ വിശാലമായ അർത്ഥത്തിലായിരുന്നതുകൊണ്ട് അവരുടെ പ്രസ്താവനകളിൽ, നസ്ഖിന്റെ ആയത്തുകൾ പലതും ഉള്ളതായിക്കണ്ടേക്കും. വാസ്തവത്തിൽ അവ ഇന്നറിയപ്പെടുന്ന സാങ്കേതികാർത്ഥത്തിലുള്ള നസ്ഖുകളിൽ ഉൾപ്പെട്ടവയല്ല. അഥവാ, ഏതെങ്കിലും ഒരു വ്യാഖ്യാനത്തിന്റെ ഇനത്തിൽപ്പെട്ടവയായിരിക്കും.

3) ഇസ്‌ലാമിക ഗ്രന്ഥങ്ങളിൽ, പിൽക്കാല പണ്ഡിതന്മാർ കല്പിച്ചുവരുന്ന അർത്ഥത്തിലുള്ള നസ്ഖിന്റെ ആയത്തുകൾ വളരെ കുറച്ചേയുള്ളൂ.

4) മേൽ സൂചിപ്പിച്ച ഉപാധികൾ പൂർത്തിയാകുമ്പോൾ മാത്രമേ നസ്ഖിന്റെ കാര്യം ആലോചനാ വിഷയമാകുകയുള്ളൂ.

---

***(*) ഖുർആന്റെയും, ഖുർആൻ വ്യാഖ്യാനത്തിന്റെയും നാനാവശങ്ങളെക്കുറിച്ചു വിശദീകരിച്ചുകൊണ്ട് (السيوطى رحـ) ഇമാം സുയൂത്വീ രചിച്ചിട്ടുള്ള മഹാഗ്രന്ഥമാണ് 'അൽ ഇത്ഖാൻ' ( الاتقان فى علوم القرآن )***

5) ഉപാധികൾ പൂർത്തിയാക്കുന്നതിലും, വ്യാഖ്യാനം നല്കുന്നതിലും അഭിപ്രായവ്യത്യാസം ഉണ്ടാകാവുന്നത് കൊണ്ട് ഒരു വ്യാഖ്യാതാവ് നാസിഖും, മൻസൂഖുമായികരുതുന്ന ആയത്തുകളിൽ മറ്റൊരു വ്യാഖ്യാതാവ് നസ്ഖിന്റെ വാദം ശരിവെച്ചില്ലെന്നു വരാവുന്നത് സ്വാഭാവികമാണ്.

6) നിലവിലുള്ള ഏതെങ്കിലും ഒരു മതനിയമം നീക്കം ചെയ്ത് പകരം, കൂടുതൽ ഉപയുക്തമായ മറ്റൊരു നിയമം തൽസ്ഥാനത്തുകൊണ്ടു വരിക എന്നത് ഇസ്ലാമിന്റെയോ, ക്വുർആനിന്റെയോ പോരായ്കകൊണ്ടോ, അപ്രായോഗികത കൊണ്ടോ ഉണ്ടാകുന്നതല്ല. നേരെമറിച്ച്, അത് അതിന്റെ പ്രായോഗികതയും, മനുഷ്യന്റെ പൊതുനന്മയിൽ അതിനുള്ള താല്പര്യവുമാണ് കുറിക്കുന്നത്. കാരണം, മാനുഷിക വളർച്ച പൂർത്തിയായിട്ടില്ലാത്ത ഒരു കാലത്തിനനസുരിച്ച്കൊണ്ടോ, ഇസ്ലാമിന്റെ മുഴുവൻ വശവും നടപ്പിൽ വരുന്നതിനുമുമ്പ്– ഇസ്ലാമിന്റെ ആരംഭത്തിൽ –നിലവിലുണ്ടായിരുന്ന താല്ക്കാലിക പരിതഃസ്ഥിതികൾ പരിഗണിച്ചുകൊണ്ടോ നിയമിതമായിരുന്ന ചുരുക്കം ചില നിയമങ്ങൾ മാത്രമാണ് നസ്ഖിന് വിധേയമായി ട്ടുള്ളത്. അവയ്ക്ക് പകരം സ്ഥാപിതമായ ശാശ്വത നിയമങ്ങളാകട്ടെ, പ്രായോഗികത യിലോ, അനുഷ്ഠാന സൗകര്യത്തിലോ, അല്ലെങ്കിൽ അവമൂലം ലഭിക്കാനിരിക്കുന്ന പുണ്യഫലങ്ങളിലോ–ഇവയെല്ലാറ്റിലുമോ– കൂടുതൽ ഗുണകരവും മെച്ചപ്പെട്ടവയു മാണുതാനും.

ക്വുർആൻ വചനങ്ങളിലെന്നപോലെ, നബി ﷺയുടെ സുന്നത്തിലും നസ്ഖ് ഉണ്ടായിരിക്കും. ഇതിനെപ്പറ്റി ഇവിടെ പ്രസ്താവിക്കേണ്ടതായിട്ടില്ല. 'ഉസ്വൂലി'ന്റെ (കർമശാസ്ത്ര നിദാനത്തിന്റെ) ഗ്രന്ഥങ്ങളിൽ അതിനെപ്പറ്റി സവിസ്തരം പ്രതിപാദി ക്കപ്പെട്ടിട്ടുള്ളതാണ്. ഒരു ക്വുർആൻ വ്യാഖ്യാതാവ് അറിഞ്ഞിരിക്കേണ്ടുന്ന അത്യാവശ്യ വസ്തുതകൾ ചൂണ്ടിക്കാട്ടുക മാത്രമാണ് നാമിവിടെ ചെയ്യുന്നത്. **والله الموفق**

## വ്യാഖ്യാനത്തിൽ ഗൗനിക്കപ്പെടേണ്ടുന്ന മറ്റു ചില കാര്യങ്ങൾ

ക്വുർആൻ വ്യാഖ്യാനത്തിൽ അറിഞ്ഞിരിക്കേണ്ടതും, പാലിക്കേണ്ടതുമായ കാര്യങ്ങൾ ഇനിയും പലതുമുണ്ട്. ഉദാഹരണമായി ചുരുക്കം ചിലതുകൂടി ഇവിടെ സൂചിപ്പിക്കാം:–

1) ലോപനം (**الحذف**) അതായത് ഒരു വാക്യത്തിൽ നിന്നു അതിലെ ചില പദങ്ങൾ വിട്ടുകളയുക. ഇതു ഭാഷയിൽ സാധാരണമാണ്. ഉദാഹരണം: وَأُشْرِبُوا۟ فِى قُلُوبِهِمُ ٱلْعِجْلَ بِكُفْرِهِمْ (അവരുടെ ഹൃദയങ്ങളിൽ പശുക്കുട്ടി കുടിപ്പിക്കപ്പെട്ടിരിക്കുന്നു) ഇവിടെ العجل (പശുക്കുട്ടി) എന്നതിന് മുമ്പ് ഒരു പദം ലോപിച്ചിട്ടുണ്ട്. **حب العجل** (പശുക്കുട്ടി യോടുള്ള പ്രേമം) എന്നാണ് സാക്ഷാലുള്ളത്. وَسْـَٔلِ ٱلْقَرْيَةَ (രാജ്യത്തോട് ചോദിക്കുക) എന്നതിന്റെ സാക്ഷാൽ രൂപം واسأل اهل القرية (രാജ്യക്കാരോട് ചോദിക്കുക) എന്നും, وَٱخْتَارَ مُوسَىٰ قَوْمَهُۥ (മൂസാ തന്റെ ജനതയെ തിരഞ്ഞെടുത്തു) എന്നതിന്റെ സാക്ഷാൽ രൂപം من قومه (തന്റെ ജനതയിൽ നിന്ന് തിരഞ്ഞെടുത്തു) എന്നുമാകുന്നു. ചിലപ്പോൾ ഒന്നിലധികം പദങ്ങളും– ചിലപോൾ വാക്യങ്ങൾതന്നെയും– ഇങ്ങിനെ ലോപിച്ചിരിക്കും. ഉദാഹരണം: فَأَوْحَيْنَآ إِلَىٰ مُوسَىٰٓ أَنِ ٱضْرِب بِّعَصَاكَ ٱلْبَحْرَ ۖ فَٱنفَلَقَ (അപ്പോൾ നാം മൂസാക്ക്

വഹ്‌യ് നൽകി. നീ നിന്റെ വടിക്കൊണ്ട് സമുദ്രത്തെ അടിക്കുക എന്ന്. അപ്പോൾ അത് പിളർന്നു). മൂസാക്ക് വഹ്‌യ് നൽകിയപ്പോഴേക്കും സമുദ്രം പിളർന്നുവെന്നല്ല **فضرب موسى بعصاه البحر فانفلق** (അങ്ങനെ, മൂസാ തന്റെ വടികൊണ്ട് സമുദ്രത്തെ അടിച്ചു, അപ്പോൾ അത് പിളർന്നു) എന്നാകുന്നു. ഇങ്ങിനെ അനേകം ഉദാഹരണങ്ങൾ ക്വുർആനിൽ കാണാം. ഇപ്രകാരം ലോപിച്ചുപോയ വാക്കുകളെ സന്ദർഭം കൊണ്ട് മനസ്സിലാക്കുവാൻ കഴിയുന്നതാണ്.

2) സാധാരണ ഉപയോഗിക്കപ്പെടാറുള്ള വാക്കിനുപകരം മറ്റൊരു വാക്ക് ഉപയോഗിക്കുക ( الابدال ) ഉദാഹരണം أَهَـٰذَا ٱلَّذِى يَذْكُرُ ءَالِهَتَكُمْ (ഇവനാണോ നിങ്ങളുടെ ദൈവങ്ങളെ പറയുന്നവൻ?) ഇവിടെ ഉദ്ദേശ്യം الذى يسب الهتكم (നിങ്ങളുടെ ദൈവങ്ങളെ പഴിച്ചു പറയുന്നവൻ) എന്നത്രെ. فَأَذَٰقَهَا ٱللَّهُ لِبَاسَ ٱلْجُوعِ (അപ്പോൾ അല്ലാഹു അതിന് വിശപ്പിന്റെ വസ്ത്രത്തെ ആസ്വദിപ്പിച്ചു) എന്നിടത്ത് **طعم الجوع** (വിശപ്പിന്റെ രുചിയെ) എന്നാണുദ്ദേശ്യം. ഇത്തരം പ്രയോഗങ്ങളിൽ സാഹിത്യപരമായും, ആലങ്കാരികവുമായുള്ള പല സൂചനകളും അടങ്ങിയിരിക്കുന്നതാണ്.

3) ഇടക്ക് വെച്ച് സംസാരമുഖം മാറ്റുക ( **الالتفات فى الكلام** ) ഉദാഹരണമായി, സംഭാഷകൻ തന്നെക്കുറിച്ച്, 'ഞാൻ' എന്നോ 'ഞങ്ങൾ' എന്നോ (ഉത്തമ പുരുഷരൂപത്തിൽ) സംസാരിച്ചുകൊണ്ടിരിക്കെ, ഇടക്ക് വെച്ച് 'അവൻ' എന്നോ 'അവർ' എന്നോ തന്നെപ്പറ്റിത്തന്നെ (പ്രഥമ പുരുഷരൂപത്തിൽ) പ്രയോഗിക്കുക. അല്ലെങ്കിൽ ശ്രോതാക്കളെ കുറിച്ച് 'നിങ്ങൾ' എന്നോ 'നീ' എന്നോ (മദ്ധ്യമ പുരുഷ രൂപത്തിൽ) പറഞ്ഞുകൊണ്ടിരിക്കേ 'അവർ' എന്നോ അവൻ എന്നോ (പ്രഥമ പുരുഷ രൂപത്തിൽ) പ്രസ്താവിക്കുക. ക്വുർആനിൽ ഇങ്ങിനെയുള്ള പ്രയോഗവും ധാരാളം കാണാം. ഉദാഹരണം: وَأَنزَلَ مِنَ ٱلسَّمَآءِ مَآءً فَأَخْرَجْنَا بِهِۦٓ أَزْوَٰجًا مِّن نَّبَاتٍ شَتَّىٰ (അവൻ ആകാശത്തു നിന്ന് വെള്ളം ഇറക്കി. എന്നിട്ടു നാം അതുകൊണ്ട് പല ജാതി സസ്യങ്ങളെ ഉൽപാദിപ്പിച്ചു (20:53) ഇവിടെ, 'നാം' ഉൽപാദിപ്പിച്ചു ( اخرجنا ) എന്നു പറഞ്ഞതു 'അവൻ ഉൽപാദിപ്പിച്ചു ( اخرج ) എന്നതിന്റെ സ്ഥാനത്താകുന്നു. 'നാം' എന്നും 'അവൻ' എന്നും ഉപയോഗിച്ചിരിക്കുന്നത് അല്ലാഹുവിനെ ഉദ്ദേശിച്ചു തന്നെയാണ്. ഇതിലെല്ലാം അടങ്ങിയ സാഹിത്യ രഹസ്യങ്ങൾ യഥാസ്ഥാനങ്ങളിൽ നിന്നു മനസ്സിലാക്കേണ്ടതാകുന്നു.

4) കൂടാതെ, വാചകത്തിന്റെ സ്വാഭാവികമായ രൂപം മാറ്റി മറ്റൊരു രൂപം നൽകൽ (**القلب**), ചില അവ്യയങ്ങളോ മറ്റോ കൂടുതലാക്കൽ (**الزيادة**), ഒരു ക്രിയയിൽ മറ്റൊരു ക്രിയയുടെ അർത്ഥവും കൂടി ഉൾപ്പെടുത്തൽ (**التضمين**), സാക്ഷാൽ അർത്ഥത്തിലല്ലാതെ ആലങ്കാരികമായ അർത്ഥത്തിൽ പദങ്ങളും, വാക്യങ്ങളും ഉപയോഗിക്കൽ (**المجاز**) എന്നിങ്ങനെ അനേകം കാര്യങ്ങൾ അറിഞ്ഞിരിക്കേണ്ടതുണ്ട്. അറബി ഭാഷാ പരിജ്ഞാനം കൊണ്ട് ഏറെക്കുറെ ഇതൊക്കെ മനസ്സിലാക്കാമെങ്കിലും, ക്വുർആനെ സംബന്ധിച്ചിടത്തോളം, അതിനു പുറമെ ക്വുർആന്റെ പ്രത്യേക സാഹിത്യവുമായുള്ള പരിചയം കൂടി ആവശ്യമാണ്.

ഇതുപോലെത്തന്നെ, വാച്യാർത്ഥം, വ്യംഗ്യാർത്ഥം, ദ്വയാർത്ഥം, സൂചനാർത്ഥം,

പദാർത്ഥം, താൽപര്യം, ബാഹ്യാർത്ഥം, ആന്തരാർത്ഥം ആദിയായി വാക്യങ്ങളുടെ അർത്ഥ സാരങ്ങളിൽ വരുന്ന തരാതരങ്ങളും, താരതമ്യങ്ങളും അറിഞ്ഞിരിക്കണം.
والله الموفق والمعين

## ക്വുർആൻ വ്യാഖ്യാതാക്കൾ ( المفسرون )

### 1 . മുൻഗാമികൾ

വിശുദ്ധ ക്വുർആന്റെ ഒന്നാമത്തെ വ്യാഖ്യാതാവും, ഏറ്റവും വലിയ വ്യാഖ്യാതാവും- അതെ, അതിന്റെ സാക്ഷാൽ വ്യാഖ്യാതാവ്- നബി തിരുമേനി ﷺ യാണെന്നും, തിരുമേനിയിൽ നിന്ന് സ്വഹാബികൾ ക്വുർആന്റെ വ്യാഖ്യാനം മുഖാമുഖമായി കേട്ടുപഠിച്ചും, ചോദിച്ചറിഞ്ഞും കൊണ്ടിരുന്നുവെന്നും നാം കണ്ടുവല്ലോ. തിരുമേനിയുടെ കാലശേഷം, അവർ അന്യോന്യം അന്വേഷിച്ചും, ചർച്ച നടത്തിയും ക്വുർആൻ വിജ്ഞാനങ്ങൾ പരസ്പരം കൈമാറ്റം ചെയ്യുക പതിവായിരുന്നു. ഓരോരുത്തർക്കും അല്ലാഹു നൽകിയ ബുദ്ധിശക്തി, അന്വേഷണ സൗകര്യം, ജ്ഞാനഭാഗ്യം ആദിയായവയുടെ തോതനുസരിച്ച് വ്യക്തികൾക്കിടയിൽ ഏറ്റപ്പറ്റുണ്ടായിരിക്കുമെന്ന് മാത്രം.

അങ്ങനെ, സ്വഹാബികളുടെ കൂട്ടത്തിൽ, ക്വുർആൻ വ്യാഖ്യാന വിജ്ഞാനത്തിൽ കൂടുതൽ പ്രാമുഖ്യം നേടിയിരുന്നവർ വിശിഷ്യാ പത്തുപേരായിരുന്നു. 'ഖുലഫാഉർ റാശിദീൻ' എന്നറിയപ്പെടുന്ന ആദ്യത്തെ ഖലീഫഃമാരായ അബൂബക്ർ (റ), ഉമർ (റ), ഉഥ്മാൻ (റ), അലി (റ) എന്നിവരും താഴെ കാണുന്ന ആറുപേരുമാണത്. അന്തരിച്ച ഹിജ്റാ വർഷമാണ് ബ്രാക്കറ്റിൽ.

1. അബ്ദുല്ലാഹ് ഇബ്നു മസ്ഊദ് (32) 2. അബ്ദുല്ലാഹ് ഇബ്നു അബ്ബാസ് (86) 3. ഉബയ്യുബ്നുകഅ്ബ് (20) 4. സൈദുബ്നുഥാബിത്ത് (45) 5. അബൂമൂസൽ അശ്അരി (44) 6. അബ്ദുല്ലാഹ് ഇബ്നു സുബൈർ (73)

ഖുലഫാഉർ റാശിദുകളുടെ കൂട്ടത്തിൽ അലി (റ)യിൽ നിന്നാണ് കൂടുതൽ തഫ്സീറുകൾ നിവേദനം ചെയ്യപ്പെട്ടിട്ടുള്ളത്. അതിലും കൂടുതലായിട്ടാണ് ഇബ്നുമസ്ഊദ് (റ)ൽ നിന്നു ലഭിക്കുന്നത്. ഇബ്നു അബ്ബാസ് (റ) ആകട്ടെ, 'തർജുമാനുൽ ക്വുർആൻ (ക്വുർആന്റെ പരിഭാഷകൻ) എന്നും', ഹിബ്റുൽ ഉമ്മ (حبر الامة - സമുദായത്തിലെ പണ്ഡിതൻ) എന്നുമുള്ള അപരനാമങ്ങളാൽ പ്രസിദ്ധി നേടിയ മഹാനും, നബി ﷺ യുടെ പ്രത്യേക പ്രാർത്ഥന ലഭിക്കുവാൻ ഭാഗ്യം സിദ്ധിച്ച വ്യക്തിയുമാണ്.

ഇബ്നു അബ്ബാസ് (റ)ൽ നിന്നു തഫ്സീറുകൾ നിവേദനം ചെയ്യപ്പെടുന്ന മാർഗങ്ങൾ പ്രധാനമായി നാലെണ്ണമാകുന്നു.

1) ഹിജ്റഃ 143 ൽ മരണമടഞ്ഞ അലിയ്യുബ്നു ത്വൽഹഃ മുഖേന. ഇബ്നു അബ്ബാസ് (റ)ൽ നിന്നും ഇദ്ദേഹം വഴി രിവായത്തു ചെയ്യപ്പെടുന്ന തഫ്സീറുകളാണ് ഇമാം ബുഖാരി അദ്ദേഹത്തിന്റെ ഗ്രന്ഥത്തിൽ സ്വീകരിച്ചിട്ടുള്ളത്.

2) ഹിജ്റഃ 120 ൽ മരണപ്പെട്ട ളൈസുബ്നു മുസ്ലിം മുഖേന.

3) പ്രസിദ്ധ ചരിത്രകാരനായ ഇബ്നു ഇസ്ഹാക്വ് മുഖേന.

4) ഹിജ്റഃ 146 ൽ മരണപ്പെട്ട 'കൽബി' എന്ന മുഹമ്മദ് ബ്നു സാഇബ് മുഖേന. ഈ നാലാമത്തെ മാർഗമാണ് ഇവയിൽ വെച്ചു ബലഹീനമായത്. ഇതുപോലെത്തന്നെ 'സുദ്ദിസ്വഗീർ' (ചെറിയ സുദ്ദി) എന്നറിയപ്പെടുന്ന മുഹമ്മദുബ്നു മർവാന്റെ മാർഗവും വളരെ ബലഹീനമായതാകുന്നു. ഇബ്നു അബ്ബാസ് (റ) ൽ നിന്നു വിവിധ മാർഗങ്ങളിൽ കൂടി ലഭിച്ച തഫ്സീറുകളെ ശേഖരിച്ചുകൊണ്ട് എഴുതപ്പെട്ട ഒരു ഗ്രന്ഥമാണ് 'ഇബ്നു അബ്ബാസിന്റെ തഫ്സീർ' **تفسير ابن عباس** എന്ന പേരിൽ അറിയപ്പെടുന്ന ഗ്രന്ഥം. പ്രസിദ്ധ അറബി നിഘണ്ടുവായ ക്വാമൂസി (**القاموس**)ന്റെ കർത്താവ് ഫൈറൂസാബാദി യാണ് ഇതിന്റെ കർത്താവ്.

നബി ﷺ യുടെ കാലത്ത് തന്നെ ക്വുർആൻ മനഃപാഠമാക്കിയവരിൽ ഒരാളും, നല്ല ഓത്തുകാരനുമായിരുന്നു ഉബയ്യുബ്നു കഅ്ബ് (റ). റമദ്വാൻ മാസത്തിലെ രാത്രി നമസ്കാരത്തിൽ ഉമർ (റ) ജനങ്ങൾക്ക് ഇമാമായി നിശ്ചയിച്ചത് അദ്ദേഹത്തെ യായിരുന്നു. നബി ﷺ യുടെ എഴുത്തുകാരിൽപെട്ട ഒരു പ്രധാനിയും, അബൂബക്ർ (റ)ന്റെ കാലത്തു ക്വുർആൻ ശേഖരിച്ച് 'മുസ്ഹഫാ'ക്കിയ ആളുമാണ് സൈദുബ്നു ഥാബിത്ത് (റ). ഉഥ്മാൻ (റ)ന്റെ കാലത്തു മുസ്ഹഫിന്റെ പകർപ്പുകളെടുത്ത സംഘ ത്തിന്റെ തലവനും അദ്ദേഹം തന്നെ. ഈ സംഘത്തിൽപ്പെട്ട ഒരു അംഗം തന്നെ യായിരുന്നു അബ്ദുല്ലാഹിബ്നു സുബൈറും (റ). അബൂമൂസൽ അശ്അരീ (റ) ഒരു നല്ല ഓത്തുകാരനായിരുന്നുവെന്നും, നബി ﷺ അദ്ദേഹത്തിന്റെ ഓത്തു കേൾക്കുവാൻ ഇഷ്ടപ്പെട്ടിരുന്നുവെന്നും നാം ഇതിന് മുമ്പ് കണ്ടുവല്ലോ.

സ്വഹാബികളിൽ നിന്നു ക്വുർആൻ വിജ്ഞാനവും, തഫ്സീറും പഠിച്ചറിഞ്ഞ 'താബിഈ' പ്രമുഖന്മാരാണ് ക്വുർആൻ വ്യാഖ്യാതാക്കളുടെ രണ്ടാമത്തെ തലമുറ. ഇവരെ മൂന്നായി ഭാഗിക്കാം:

1) ഇബ്നു അബ്ബാസ് (റ)ന്റെ ശിഷ്യന്മാരായ മക്കായിലെ പണ്ഡിതന്മാർ.

2) ഇബ്നുമസ്ഊദ് (റ)ന്റെ ശിഷ്യന്മാരായ കൂഫയിലെ പണ്ഡിതന്മാർ.

3) സൈദ്ബ്നു അസ്ലം (റ)ന്റെ ശിഷ്യന്മാരായ മദീനായിലെ പണ്ഡിതന്മാർ.

വളരെ സ്വഹാബികളുമായി ബന്ധം പുലർത്തുകയും, അവരിൽ നിന്ന് അറിവ് സമ്പാദിക്കുകയും ചെയ്ത ഒരു പ്രസിദ്ധ താബിഈ പ്രമുഖനായിരുന്നു സൈദ്ബ്നു അസ്ലം (**زيد بن اسلم رضـ**) ഇദ്ദേഹത്തിന്റെ വിയോഗം ഹിജ്റഃ : 136 ലായിരുന്നു.

## ഇബ്നു അബ്ബാസ്(റ)ന്റെ പ്രധാന ശിഷ്യന്മാർ:-

1. മുജാഹിദ് (103)
2. സഈദുബ്നുജുബൈർ (94)
3. ത്വാഊസ് (106)
4. അത്വാഉബിൻ അബീറബാഹ് (114)
5. ഇക്രിമഃ മൗലാ ഇബ്നു അബ്ബാസ് (105)

'നാലാളുകളിൽ നിന്ന് നിങ്ങൾ തഫ്സീർ സ്വീകരിച്ചുകൊള്ളുവീൻ!' എന്ന് പറഞ്ഞുകൊണ്ട് മഹാനായ സുഫ്യാനുഥൗരി, ഇവരിൽ ആദ്യത്തെ മൂന്നാളുടെ പേരും

(താഴെ പറയുന്ന) ളഹ്ഹാക് (റ)ന്റെ പേരും എണ്ണുകയുണ്ടായെന്നു നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. ഖത്താദഃ (റ) പ്രസ്താവിച്ചതായി ഇങ്ങിനെ നിവേദനം വന്നിട്ടുണ്ട്: 'താബിഉകളിൽ ഏറ്റവും അറിവുള്ളവർ നാലാളാകുന്നു:

1) അത്വാഉ്ഃ ഇദ്ദേഹം ഹജ്ജുകർമങ്ങളെ (**المناسك**) സംബന്ധിച്ച് കൂടുതൽ അറിയുന്നവരാണ്.

2) സഈദുബ്നുജുബൈർ: ഇദ്ദേഹം തഫ്സീർ കൂടുതൽ അറിയുന്നവരാണ്.

3) ഇക്‌രിമഃ ഇദ്ദേഹം ചരിത്രം കൂടുതൽ അറിയുന്നവരാണ്.

4) ഹസൻ ബസ്വരീ: ഇദ്ദേഹം 'ഹലാലും ഹറാമും' (മതനിയമങ്ങൾ) കൂടുതൽ അറിയുന്നവരാണ്. മുജാഹിദ്(റ)നെക്കുറിച്ചു ഇതിന്നു മുമ്പു നാം പരിചയപ്പെടുത്തുകയുണ്ടായിട്ടുണ്ട്. ഇമാം ശാഫിഈ (റ), ബുഖാരീ (റ) മുതലായവർ തഫ്സീറിൽ അദ്ദേഹത്തെ അവലംബമാക്കാറുണ്ടെന്നതു പ്രസ്താവ്യമാണ്.

## ഇബ്നു മസ്ഊദ് (റ)ന്റെ ശിഷ്യന്മാർ:-

1. അൽഖമ (102) 2. അസ്‌വദുബ്നുയസീദ് (75)
3. ഇബ്റാഹീം നഖ്ഈ (95) 4. ശഅ്ബീ (105)

## സൈദുബ്നു അസ്‌ലം (റ)ന്റെ ശിഷ്യന്മാർ:-

1. അബ്ദുറഹ്മാൻ ബിൻസൈദ് (182) 2. 'ഇമാം' മാലിക് (179)
3. ഹസ്വൻബസരീ (121) 4. അത്വാഉ് (135)
5. മുഹമ്മദുബ്നു കഅ്ബ് (117) 6. ളഹ്ഹാക്ക് (105)
7. അബുൽ ആലിയ (90) 8. അത്വിയ്യഃ (111)
9. ഖത്താദഃ (117) 10. റബീഉ് (139)
11. സുദ്ദീ കബീർ (ഇസ്മാഈൽ ബിൻ അബ്ദുറഹ്മാൻ) (127).

പല സ്വഹാബികളിൽ നിന്നും, താബിഉകളിൽ നിന്നും വിജ്ഞാനം ശേഖരിച്ച മറ്റൊരു വിഭാഗം താബീഈ പ്രമുഖന്മാരാണ് 3-ാം തലമുറ:-

1. ഇബ്നുഉയയ്നഃ എന്ന സുഫ്‌യാൻ (198) 2. വകീഉ് (197)
3. ശുഅ്ബഃ (160) 4. ഇസ്ഹാഖുബ്നുറാഹവൈഹി(238)
5. ഇബ്നുഅബീശൈബ: മുതലായ പലരും ഈ തലമുറയിലുണ്ട്.

നാലാം തലമുറയിലെ പ്രധാനികളിൽ ചിലർ ഇവരാകുന്നു:

1. ഇബ്നുഅബീഹാതിം (327) 2. ഇബ്നുമാജഃ (273)
3. ഇബ്നുമർദവൈഹി (410) 4. ഇബ്നുഹിബ്ബാൻ (354)
5. ഇബ്നുൽ മുൻദിർ (236) 6. ഇബ്നുജരീർ (310)

പൗരാണിക ഖുർആൻ വ്യാഖ്യാന ഗ്രന്ഥങ്ങളിൽ വളരെ പ്രധാനപെട്ട ഒരു മഹാ ഗ്രന്ഥമാണ് ഇബ്നുൽ ജരീർ (റ) ന്റെ തഫ്സീർ. ഇതിനെപറ്റി മുമ്പ് നാം പ്രസ്താവിച്ചു വല്ലോ. ഇമാം സുബ്കീ(റ) തന്റെ ത്വബഖാത്ത് (**الطبقات السبكى**) എന്ന ഗ്രന്ഥത്തിൽ പറയുന്നു: 'ഇബ്നു ജരീർ തന്റെ അനുയായികളോട്' ഖുർആന് ഒരു വ്യാഖ്യാനം

എഴുതുന്നതിൽ വിരോധമുണ്ടോ?' എന്ന് ചോദിക്കുകയുണ്ടായി. അവർ ചോദിച്ചു: 'അതിന്റെ വലിപ്പം എത്രവരും!' അദ്ദേഹം പറഞ്ഞു: 'മുപ്പതിനായിരം കഷ്ണം'. അവർ പറഞ്ഞു: അത് പൂർത്തിയാകുംമുമ്പായി ആയുഷ്ക്കാലം കഴിഞ്ഞു പോയേക്കുമല്ലോ?' എന്നിട്ട് അദ്ദേഹം മുവ്വായിരത്തോളം കഷ്ണത്തിലായി അത് ചുരുക്കി എഴുതുകയാണ് ചെയ്തത്, എന്നിപ്രകാരം രിവായത്തു ചെയ്യപ്പെട്ടിരിക്കുന്നു. ആ മഹൽ ഗ്രന്ഥത്തിന്റെ പേർ **جامع البيان فى تفسير القرآن** (ക്വുർആൻ വ്യാഖ്യാനത്തിലുള്ള വിവരണ സമാഹാരം) എന്നാണ്.

## 2. പിൻഗാമികളായ മുഫസ്സിറുകൾ

മേൽകണ്ട മഹാന്മാരുടെ കാലങ്ങൾ കഴിയുമ്പോഴേക്കും മുസ്ലിംകളുടെ സ്ഥിതിഗതികളിൽ ക്രമേണ പല മാറ്റങ്ങളും സംഭവിച്ചു തുടങ്ങി. മുമ്പില്ലാത്ത ശാസ്ത്രീയ വിജ്ഞാനങ്ങളും വൈദേശിക സംസ്കാരങ്ങളും പ്രചാരത്തിൽ വന്നുകൊണ്ടിരുന്നു. ഇസ്ലാമിക വിജ്ഞാനങ്ങൾ പലതും ശാസ്ത്രീയ രൂപം പൂണ്ടു കൊണ്ടിരിക്കുകയായി. വിവിധ തുറകളിലും ഗ്രന്ഥങ്ങൾ രചിക്കപ്പെട്ടു. മുഖാമുഖമായും, നിവേദന പരമ്പരകളിൽ കൂടിയുമായിരുന്ന ജ്ഞാനസമ്പാദന മാർഗങ്ങളിലും, ക്വുർആന്റെ വ്യാഖ്യാനത്തിന്റെ രീതിയിലും ഇതോടെ മാറ്റം സംഭവിച്ചു. മുൻഗാമികളുടെ പ്രസ്താവനകളും, അഭിപ്രായങ്ങളും ഉദ്ധരിക്കുന്നതിൽ നിവേദന പരമ്പര വിവരിക്കുകയും, ബലാബലം പരിശോധിക്കുകയും ചെയ്യുന്ന സമ്പ്രദായം വിസ്മരിക്കപ്പെട്ടു. ശാസ്ത്രങ്ങളുടെയും യുക്തിവാദങ്ങളുടെയും അടിസ്ഥാനത്തിലും ആദർശങ്ങളുടെയും കക്ഷികളുടെയും അടിസ്ഥാനത്തിലുമുള്ള ചിന്താഗതികളും താല്പര്യങ്ങളും ഉടലെടുത്തു.

ഇത്യാദി കാരണങ്ങളാൽ -മറ്റു പലതിലുമെന്നപോലെ- ക്വുർആൻ വ്യാഖ്യാന വിഷയത്തിലും പുതിയ സമ്പ്രദായങ്ങൾ രംഗപ്രവേശം ചെയ്തു. കാലം ചെല്ലുന്തോറും അതതു കാലത്തിന്നനുസരിച്ച ചില മാറ്റങ്ങൾ സംഭവിച്ചുകൊണ്ടിരുന്നതല്ലാതെ, ക്വുർആന്റെ ഉള്ളടക്കം യഥാവിധി സമുദായത്തിനു മനസ്സിലാക്കികൊടുക്കുകയും, കാമ്പും കാതലുമായ വശങ്ങളിലേക്ക് ജനങ്ങളെ ആനയിക്കുകയും ചെയ്തിരുന്ന ആ പഴയ പരമ്പര്യം രണ്ടാമത് ഉടലെടുക്കുകയുണ്ടായില്ല. പൊതുനിലയാണ് ഇപ്പറഞ്ഞത്. എങ്കിലും, നാളിതുവരെയും- ഇടക്കിടെ അല്ലാഹു സമുദായത്തിനു പ്രദാനം ചെയ്തുകൊണ്ടിരിക്കുന്ന ചില മഹാവ്യക്തികളുടെ സേവനങ്ങൾ മുഖേന-വിശുദ്ധ ക്വുർആന്റെ വ്യാഖ്യാനസമ്പത്ത് സമുദായത്തിനു മുഴുവൻ നഷ്ടപ്പെടാതെ, അതിന്റെ സ്മരണകൾ അവൻ നിലനിറുത്തിക്കൊണ്ടുവന്നിട്ടുണ്ട്. **الحمد لله**

അങ്ങനെ, ചില ആളുകൾ തങ്ങളുടെ തഫ്സീറുകളിൽ 'ഇൽമുൽകലാം' (വിശ്വാസശാസ്ത്രം) സംബന്ധമായ വാഗ്വാദങ്ങളും, ഖണ്ഡനമണ്ഡനങ്ങളും, ചോദ്യോത്തരങ്ങളും പ്രധാന വിഷയമാക്കി. അല്ലാഹുവിന്റെ തിരുനാമങ്ങൾക്കും ഗുണവിശേഷണങ്ങൾക്കും (**اسماء الله و صفاته**) ശാസ്ത്രീയ വ്യാഖ്യാനങ്ങൾ നല്കുകയും, എതിർ കക്ഷികൾക്കു മറുപടി പറയുകയും ചെയ്യുന്നതിൽ അവർ വ്യാപൃതരായി. മറ്റൊരു കൂട്ടർ, ക്വുർആന്റെ സാഹിത്യത്തിലും, ഭാഷാഭംഗിയിലും ശ്രദ്ധകേന്ദ്രീകരിച്ചു. അതിന്റെ അമാനുഷിക ഗുണം വെളിപ്പെടുത്തുന്നതിൽ മാത്രം സമയം വിനിയോഗിച്ചു. വേറൊരു കൂട്ടർ, വ്യാകരണ സംബന്ധമായും,

ഭാഷാപരവുമായുള്ള വശങ്ങളിലാണ് പൂണ്ടുപിടിച്ചത്. വായനാമുറകൾ, ഉച്ചാരണരീതി, പാരായണ മര്യാദകൾ ആദിയായവയാണ് മറ്റു ചിലർ പ്രധാനമായും പരിശോധിച്ചത്. ഇനിയും ചിലർ, ക്വുർആനിൽ അന്തർഭവിച്ചുകിടപ്പുള്ള അന്തസാരങ്ങളും, രഹസ്യവിജ്ഞാനങ്ങളും കണ്ടുപിടിക്കുവാൻ അതിന്റെ ആഴം തപ്പിക്കൊണ്ടിരുന്നു. അതേസമയത്തു ഒരുതരം ആളുകൾ, ക്വുർആൻവാക്യങ്ങളെ ചികിത്സകൾക്കും, മന്ത്രവാദത്തിനും ഉപയോഗപ്പെടുത്തുന്ന സൂത്രങ്ങൾ ആരായുകയാണ് ചെയ്തിരുന്നത്.

വേറൊരു കൂട്ടർ ചെയ്തത് ഇതൊന്നുമല്ല. ഓരോ ആയത്തിനോടും യോജിക്കുന്ന കഥകളും, വാർത്താനിവേദനങ്ങളും തേടിപ്പിടിച്ച് ശേഖരിക്കുകയാണ് ചെയ്തത്. സ്വീകാര്യമെന്നോ അല്ലാത്തതെന്നോ വിവേചനം ചെയ്യാതെ നബി തിരുമേനി ﷺ യുടെ ഹദീഥുകൾ, സ്വഹാബിമാരുടെയും പണ്ഡിതന്മാരുടെയും പ്രസ്താവനകൾ, ഇസ്റാഈലീ വൃത്താന്തങ്ങൾ, നാടോടിക്കഥകൾ തുടങ്ങി കണ്ടതും കേട്ടതുമെല്ലാം അവർ തഫ്സീറുകളിൽ ഉൾക്കൊള്ളിച്ചു. അതിശയോക്തികളും, കള്ളക്കഥകളും മാത്രമല്ല ഇത്തരം തഫ്സീറുകളിൽ സ്ഥലം പിടിച്ചത്. ക്വുർആന്റെ സിദ്ധാന്തങ്ങൾക്കും, ഇസ്ലാമിലെ മൗലിക തത്വങ്ങൾക്കും കടകവിരുദ്ധമായ കഥകളും, പ്രസ്താവനകളും തഫ്സീർ ഗ്രന്ഥങ്ങളിൽ കടന്നുകൂടി. മദ്ധ്യനൂറ്റാണ്ടുകളിലും, അനന്തര കാലങ്ങളിലും ക്വുർആൻ വ്യാഖ്യാനത്തിൽ പലരും സ്വീകരിച്ചുവന്ന പൊതുനില ഇതാണ്. പ്രചാരത്തിലിരിക്കുന്ന ചെറുതും വലുതുമായ പല തഫ്സീറുകളും പരിശോധിച്ചാൽ, ഈ വസ്തുത മനസ്സിലാകുന്നതാകുന്നു.

ഒരു കാര്യം നാം പ്രത്യേകം ഓർമിച്ചിരിക്കേണ്ടതുണ്ട്. ആദ്യ നൂറ്റാണ്ടുകൾക്ക് ശേഷമുള്ള തഫ്സീർ ഗ്രന്ഥങ്ങളുടെ പൊതുനില മേൽപറഞ്ഞ പ്രകാരമാണെന്ന് വെച്ച് അവയെല്ലാം അപ്പടി പുറംതള്ളിക്കളയേണ്ടതാണെന്നോ, അവയിലൊന്നും സമുദായത്തിന് ഉപകാരപ്രദങ്ങളായ സംഭാവനകൾ അടങ്ങിയിട്ടില്ലെന്നോ ധരിച്ചുകൂടാ. മൊത്തത്തിൽ പറയുമ്പോൾ, പല പോരായ്മകളും ന്യൂനതകളും ഉള്ളതോടൊപ്പം തന്നെ അനർഘങ്ങളായ അനേകം സംഭാവനകൾ അവ സമുദായത്തിന് സമർപ്പിച്ചിട്ടുമുണ്ട്. വിലയേറിയ എത്രയോ വിജ്ഞാന രത്നങ്ങൾ കാഴ്ചവെച്ചിട്ടുമുണ്ട്. ഈ ശാസ്ത്രയുഗത്തിൽ പുതുതായി രംഗപ്രവേശം ചെയ്തുകൊണ്ടിരിക്കുന്ന പല നൂതനവാദങ്ങൾക്കും, ഭൗതികവീക്ഷണങ്ങളിൽ നിന്ന് നാമ്പെടുക്കുന്ന പല ആശയക്കുഴപ്പങ്ങൾക്കും ക്വുർആന്റെ അടിസ്ഥാനത്തിൽ മറുപടി കണ്ടുപിടിക്കുവാൻ വെളിച്ചം നൽകുന്ന പല തത്വങ്ങളും അവ മുഖേന നമുക്കു ലഭിക്കുന്നു. ഇതൊന്നും ആലോചിക്കാതെ- നല്ലതും ചീത്തയും വിവേചിക്കുവാൻ ശ്രമിക്കാതെ- അവയെപ്പറ്റി ഒന്നടങ്കം 'കുറ്റം പറഞ്ഞു കൂലികഴിക്കു'വാൻ ശ്രമിക്കുന്നതും തികച്ചും അക്രമവും ധാർഷ്ട്യവുമാകുന്നു. ക്വുർആനിലെ വിജ്ഞാനസമ്പത്തു സമുദായമദ്ധ്യേ വിതരണം ചെയ്യലാണ് എല്ലാവരുടെയും ലക്ഷ്യം. ഈ ലക്ഷ്യം നേടുന്നതിലുള്ള ജയാപജ യങ്ങളുടെ തോത് വ്യത്യസ്തമായിരിക്കുമെന്നു മാത്രം. ഓരോന്നിലെയും നല്ല വശങ്ങൾ വിവേചിച്ചറിഞ്ഞ് നല്ലവശം ഉപയോഗപ്പെടുത്തുകയാണ് ആവശ്യം. അതാണ് ബുദ്ധി. പരിതഃസ്ഥിതികളുടെ ഒഴുക്കിനും, പരിസരങ്ങളുടെ സമ്മർദ്ദത്തിനും, കാലികമായ ആശയമാറ്റങ്ങൾക്കുമനുസരിച്ച് മനഃസ്സാക്ഷി മാറാതെ, ആത്മ സംയമനവും, വിശ്വാസ ദാർഢ്യതയും പാലിക്കുന്നവരത്രെ ഭാഗ്യവാന്മാർ.

# 5

# ക്വുർആൻ ഭാഷാന്തരം ചെയ്യൽ

قُلْ يَٰٓأَيُّهَا ٱلنَّاسُ إِنِّى رَسُولُ ٱللَّهِ إِلَيْكُمْ جَمِيعًا - العراف : ١٥٨
قُلِ ٱللَّهُ شَهِيدٌۢ بَيْنِى وَبَيْنَكُمْ ۚ وَأُوحِىَ إِلَىَّ هَٰذَا ٱلْقُرْءَانُ لِأُنذِرَكُم بِهِۦ وَمَنۢ بَلَغَ ۚ - الانعام:١٩

"പറയുക: ഹേ മനുഷ്യരേ! നിശ്ചയമായും ഞാൻ നിങ്ങൾ എല്ലാവരിലേക്കുമായി അല്ലാഹുവിന്റെ ദൂതനാകുന്നു' പറയുക: അല്ലാഹു എന്റെയും നിങ്ങളുടെയും ഇടയിൽ സാക്ഷിയാകുന്നു. ഈ ക്വുർആൻ മുഖേന നിങ്ങളെയും, അത് ആർക്ക് എത്തിച്ചേർന്നുവോ അവരെയും താക്കീത് ചെയ്‌വാൻ വേണ്ടി എനിക്ക് അത് ബോധനം നല്കപ്പെട്ടിരിക്കുന്നു" (ക്വുർആൻ).

'നബി തിരുമേനി ﷺ എല്ലാ ജനവിഭാഗത്തിലേക്കും റസൂലാണ്. ക്വുർആൻ എല്ലാ ജനവിഭാഗങ്ങൾക്കും വേണ്ടി അവതരിപ്പിക്കപ്പെട്ട വേദഗ്രന്ഥവുമാണ്. ഏതു കാലത്തോ, ഏതു ദേശത്തോ ഉള്ള ആളുകളായാലും ശരി, ക്വുർആൻ അവർക്ക് എത്തിച്ചേർന്നിട്ടുണ്ടെങ്കിൽ അതു അവർക്കു താക്കീതുമായിരിക്കും. ക്വുർആന്റെ സന്ദേശം എല്ലാ ജനവിഭാഗങ്ങൾക്കും എത്തിച്ചുകൊടുക്കേണ്ടതുണ്ടുതാനും. ക്വുർആനാകട്ടെ, ശുദ്ധ അറബിഭാഷയിൽ; ജനവിഭാഗങ്ങളോ ആയിരക്കണക്കിലുള്ള ഭാഷക്കാരും. മുസ്‌ലിംകളെ സംബന്ധിച്ചിടത്തോളം അറബിഭാഷ അറിഞ്ഞിരിക്കൽ അവരുടെ ഒരു കടമയാണെങ്കിലും, ഈ കടമ നിറവേറ്റിയവർ എക്കാലത്തും താരതമ്യേന വളരെ കുറവാണെന്നു പറയേണ്ടതില്ലല്ലോ. അപ്പോൾ, അതിന്റെ സന്ദേശം എല്ലാവർക്കും എത്തിച്ചുകൊടുക്കുവാനും, അതിന്റെ വാക്യങ്ങളിലൂടെ അതിന്റെ താക്കീതുകൾ അവരെ കേൾപ്പിക്കുവാനും അതത് ജനങ്ങളുടെ ഭാഷകളിൽ ഭാഷാന്തരപ്പെടുത്തി പറഞ്ഞുകൊടുക്കുകയല്ലാതെ മാർഗമില്ല. ജനങ്ങളാകമാനം അറബിഭാഷ അറിയുന്നവരാണെങ്കിൽ മാത്രമേ ഇതിന്റെ ആവശ്യം ഇല്ലാതെ വരുകയുള്ളൂ. നാളിതുവരെയും അറബി അറിയാത്തവർക്കു ക്വുർആന്റെ സന്ദേശങ്ങളും, നബിവചനങ്ങൾ മുതലായ മതവിജ്ഞാനങ്ങളും എത്തിച്ചുകൊടുക്കപ്പെട്ടിട്ടുള്ളത് അവരവരുടെ ഭാഷകളിലൂടെത്തന്നെയാണ്.

**باب ما يجوز من تفسير التوراة وغيرها من كتب الله بالعربية وغيرها** (തൗറാത്ത് മുതലായ അല്ലാഹുവിന്റെ ഗ്രന്ഥങ്ങളെ അറബിയിലും മറ്റു ഭാഷയിലും വിവരിക്കുന്നതു അനുവദനീയമാണെന്നതിനെ സംബന്ധിച്ച അദ്ധ്യായം) എന്ന തലക്കെട്ടോടുകൂടി ബുഖാരിയിൽ ഒരു അധ്യായം കാണാം. അതിന്റെ വ്യാഖ്യാതാവായ ഇമാം അസ്‌ക്വലാനി (റ) ചൂണ്ടിക്കാട്ടിയതുപോലെ, അറബിയല്ലാത്ത വേദഗ്രന്ഥങ്ങൾ അറബിയിലും, അറബിയിലുള്ളവ അന്യഭാഷകളിലും വിവരിക്കാമെന്നാണ് ഇതിന്റെ താല്പര്യം. അതുപോലെത്തന്നെ, വേദഗ്രന്ഥങ്ങൾ എന്ന് പറഞ്ഞതിൽ ക്വുർആനും, ക്വുർആനല്ലാത്ത ഗ്രന്ഥങ്ങളും ഉൾപ്പെടുകയും ചെയ്യുന്നു. മൂലഭാഷ അറിയാത്തവർക്കുമാത്രം വിവർത്തനം ചെയ്തുകൊടുക്കാമെന്നാണോ, അതല്ല എല്ലാവർക്കും വിവർത്തനം ചെയ്തുകൊടുക്കാമെന്നാണോ ഇവിടെ ഉദ്ദേശ്യം? എന്നിങ്ങനെ ഒരു

ചോദ്യം ഉന്നയിച്ചുകൊണ്ട് അസ്ക്വലാനി (റ) പറയുന്നു: الأول قول الأكثر (ആദ്യം പറഞ്ഞതാണ് അധിക പക്ഷത്തിന്റെയും അഭിപ്രായം) ഈ ശീർഷകത്തിനു നാലു തെളിവുകൾ ഇമാം ബുഖാരി (റ) ആ അധ്യായത്തിൽ ഉദ്ധരിച്ചിരിക്കുന്നു പ്രസ്തുത തെളിവുകൾ ഇതാണ്:-

(1) قُلْ فَأْتُوا بِالتَّوْرَاةِ فَاتْلُوهَا إِن كُنتُمْ صَادِقِينَ (പറയുക, എങ്കിൽ നിങ്ങൾ തൗറാത്തുകൊണ്ടുവന്ന് അത് വായിക്കുവിൻ- നിങ്ങൾ സത്യവാന്മാരാണെങ്കിൽ (3:93) എന്ന ക്വുർആൻ വചനം. തൗറാത്ത് അവതരിപ്പിക്കുന്നതിന് മുമ്പ് യഅ്ക്വൂബ് നബി (അ) തനിക്ക് നിഷിദ്ധമാക്കിയിരുന്ന വസ്തുക്കളല്ലാത്ത എല്ലാ ഭക്ഷണസാധനങ്ങളും ഇസ്റാഈൽ സന്തതികൾക്ക് അനുവദനീയമായിരുന്നുവെന്നും, അതിനെതിരായി ഇസ്റാഈല്യർ പുറപ്പെടുവിക്കുന്ന വാദങ്ങൾ ശരിയല്ലെന്നും, അവരുടെ വാദം ശരിയാണെങ്കിൽ അത് തൗറാത്തിൽ നിന്നു തെളിയിക്കട്ടെ എന്നുമാണ് ഈ ആയത്തിന്റെ താല്പര്യം. തൗറാത്ത് ഹിബ്രു ഭാഷയിലാണല്ലോ. അറബികളായ മുസ്ലിംകൾക്കു അത് വായിച്ചുകേൾപ്പിക്കുമ്പോൾ, അവർക്കത് മനസ്സിലാകണമെങ്കിൽ അറബിയിൽ അർത്ഥം വിവരിച്ചുകൊടുക്കണം. ഒരു ഭാഷയിലുള്ള വേദഗ്രന്ഥം മറ്റൊരു ഭാഷയിൽ വിവർത്തനം ചെയ്യാമെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാമല്ലോ.

(2) നബി (ﷺ) റോമാചക്രവർത്തിയായ ഹിർക്വലി ( **هرقل** )ന് അയച്ച കത്ത് തന്റെ അഭിഭാഷകൻ മുഖേന അദ്ദേഹം വായിച്ചുകേട്ട സംഭവം. തിരുമേനിയുടെ കത്ത് അറബിയിലായിരുന്നു. ആലുഇംറാനിലെ 64 ാം വചനവും അറബിയിലായിരുന്നു. രാജാവിന്റെ ഭാഷ റോമൻ ഭാഷയായിരുന്നു. പരിഭാഷകൻ അത് അറബിയിൽ നിന്ന് രാജാവിന്റെ ഭാഷയിലേക്ക് വിവർത്തനം ചെയ്തുകൊടുക്കുകയാണ് ചെയ്തത്. രാജാവിന് ക്വുർആന്റെ സന്ദേശം എത്തിക്കുകയായിരുന്നു കത്തിന്റെ ഉദ്ദേശ്യം. അപ്പോൾ, അത് അന്യഭാഷയിൽ വിവർത്തനം ചെയ്തു എത്തിച്ചുകൊടുക്കാമെന്ന് ഇതിൽ നിന്ന് സിദ്ധിക്കുന്നു.

(3) വേദക്കാർ ഹിബ്രു ഭാഷയിലുള്ള തൗറാത്ത് വായിച്ച് മുസ്ലിംകൾക്ക് അറബിയിൽ വിവരിച്ചുകൊടുത്തിരുന്നുവെന്നും, അപ്പോൾ നബി ﷺ തിരുമേനി മുസ്ലിംകളോട് 'നിങ്ങൾ അവരെ സത്യമാക്കുകയും അസത്യമാക്കുകയും ചെയ്യരുത്' എന്ന് പറയുകയുണ്ടായെന്നും കാണിക്കുന്ന ഒരു ഹദീഥാണ് ഇത്. തൗറാത്ത് അറബിയിൽ വിവർത്തനം ചെയ്യാമെന്ന് ഇതിൽ നിന്നും വരുന്നു. കാരണം, വിവർത്തനം ചെയ്യുന്നതിനെക്കുറിച്ച് തിരുമേനി ആക്ഷേപം പറഞ്ഞിട്ടില്ല. സത്യമാക്കുകയും അസത്യമാക്കുകയും ചെയ്യരുതെന്ന് മാത്രമേ അവിടുന്നു നിർദ്ദേശിച്ചുള്ളൂ. ഇങ്ങിനെ നിർദ്ദേശിക്കുവാനുള്ള കാരണം നാം ഇതിനു മുമ്പ് വിവരിച്ചു കഴിഞ്ഞതാണ്.

(4). വ്യഭിചാരക്കുറ്റത്തിന്റെ ശിക്ഷ എറിഞ്ഞുകൊല്ലലാണെന്നുള്ള തൗറാത്തിന്റെ നിയമം ഒളിച്ചുവെക്കുകയും, പകരം മുഖത്ത് ചൂടുകുത്തിയാൽ (തീപൊള്ളിച്ചാൽ) മതിയെന്നു സമർത്ഥിക്കുകയും ചെയ്ത യഹൂദികളോട് 'തൗറാത്തു കൊണ്ടുവന്നു വായിക്കുവിൻ' എന്ന് നബി ﷺ ആവശ്യപ്പെടുകയുണ്ടായി. അവരത് കൊണ്ട് വന്ന് വായിച്ചപ്പോൾ അതിൽ ഒരു സ്ഥലം അവർ കൈകൊണ്ടു മറച്ചുപിടിക്കുകയും, അപ്പോൾ തിരുമേനി അവരോട് കൈ പൊക്കുവാൻ ആവശ്യപ്പെടുകയും ഉണ്ടായി. മറച്ചുപിടിച്ച സ്ഥലത്ത് വ്യഭിചാരിയെ എറിഞ്ഞു കൊല്ലണമെന്ന കല്പന അതിൽ വ്യക്തമായി കാണുന്നുണ്ടായിരുന്നു. അങ്ങനെ, തിരുമേനിയുടെ അടുക്കൽ ഹാജരാക്ക

പ്പെട്ടിട്ടുണ്ടായിരുന്ന രണ്ടു യഹൂദ വ്യഭിചാരികൾ -ഒരു പുരുഷനും ഒരു സ്ത്രീയും- എറിഞ്ഞുകൊല്ലപ്പെടുകയും ചെയ്തു. ഈ സംഭവം വിവരിക്കുന്ന ഒരു ഹദീഥാണ് നാലാമത്തേത്. വേദഗ്രന്ഥം ഏതായിരുന്നാലും അത് ഇതര ഭാഷയിലേക്ക് വിവർത്തനം ചെയ്തു വിവരിക്കാമെന്നാണ് ഇമാം ബുഖാരി (റ) ഈ അധ്യായംകൊണ്ട് ഉദ്ദേശിക്കുന്നതെന്ന് പറയേണ്ടതില്ല. മൂലഭാഷ അറിയാത്തവരുടെ ആവശ്യാർത്ഥം ക്വുർആൻ വിവർത്തനം ചെയ്യുന്നതിന് വിരോധമില്ലെന്നാണ് മിക്ക പണ്ഡിതന്മാരുടേയും അഭിപ്രായം എന്ന് അസ്ക്വലാനി (റ) പ്രസ്താവിക്കുകയും ചെയ്തുവല്ലോ.

സൂറത്തുൽ ഫാത്തിഹഃ അറബിയിൽ ഓതുവാൻ സാധിക്കാത്തവന് നമസ്കാരത്തിൽ അത് പേർഷ്യൻ ഭാഷയിൽ ഓതാവുന്നതാണെന്ന് ചിലർ അഭിപ്രായപ്പെട്ടിട്ടുള്ളതിനെ വിമർശിച്ചുകൊണ്ട് ഇതേ അധ്യായത്തിന്റെ വിവരണത്തിൽ അസ്ക്വലാനി (റ) പറയുന്നു: 'ഇതിൽ വിശദീകരണം ആവശ്യമാണെന്നാണ് മനസ്സിലാകുന്നത്. (അഥവാ പാടുണ്ടെന്നോ ഇല്ലെന്നോ മൊത്തത്തിലങ്ങ് വിധി പറഞ്ഞുകൂടാത്തതാണ്.) അറബി ഭാഷയിൽ ഓതുവാൻ കഴിയുന്നവന് അത് വിട്ടുകളയുവാൻ (മറ്റൊരുഭാഷയിൽ ഓതുവാൻ) പാടില്ല. അവന്റെ നമസ്കാരം അത്കൊണ്ട് ശരിയാവുകയില്ല. അറബിയിൽ ഓതുവാൻ കഴിയാത്തവനാണെങ്കിൽ, അവൻ നമസ്കാരത്തിന്ന് പുറത്തായിരുന്നാൽ അവന് അവന്റെ ഭാഷയിൽ ഓതാവുന്നതാണ്. കാരണം, അവന് ഒഴിവ് കഴിവുകളുണ്ട്. അവൻ സ്വീകരിക്കേണ്ടതും ഉപേക്ഷിക്കേണ്ടതുമായ കാര്യങ്ങൾ അവന് പഠിക്കേണ്ടുന്ന ആവശ്യവും ഉണ്ട്. ഇവൻ നമസ്കാരത്തിലാണെങ്കിലോ, അതിനു പകരം (ഹദീഥിൽ വന്നിട്ടുള്ളപ്രകാരം) 'ദിക്ർ' ചൊല്ലണമെന്നാണ് നിയമം. ദിക്റിന്റെ ഇനത്തിൽപ്പെട്ട എല്ലാ വാക്കുകളും അറബികളല്ലാത്തവർക്കും ഉച്ചരിക്കുവാൻ കഴിയാത്തതായിരിക്കയില്ലല്ലോ. ക്വുർആൻ വായിക്കുവാൻ പഠിക്കുന്നത്വരെ അവൻ അത് (അവന് സാധ്യമായ 'ദിക്ർ') ആവർത്തിച്ചുപറഞ്ഞാൽ മതിയാകും. (ഫാത്തിഹഃ തന്നെ വേണമെന്നില്ല). അപ്പോൾ, ഒരാൾ ഇസ്ലാമിൽ വരികയോ വരാൻ ഉദ്ദേശിക്കുകയോ ചെയ്തിട്ട് അവന് ക്വുർആൻ ഓതിക്കേൾപ്പിക്കുമ്പോൾ അത് ഗ്രഹിക്കുവാൻ കഴിയാതെ വന്നാൽ, അതിലെ വിധിനിയമങ്ങൾ അവന് മനസ്സിലാക്കുവാൻ വേണ്ടി -അല്ലാത്തപക്ഷം, (അവന് ക്വുർആന്റെ പ്രബോധനം എത്തിയിരിക്കുന്നുവെന്ന്) അവന്റെ പേരിൽ ന്യായം സ്ഥാപിക്കുവാൻവേണ്ടി-അവനു ഭാഷമാറ്റി പറഞ്ഞുകൊടുക്കുന്നതിന് വിരോധമില്ല.

لِأُنذِرَكُم بِهِۦ وَمَنۢ بَلَغَ (നിങ്ങൾക്കും, ഈ ക്വുർആൻ ആർക്ക് എത്തിച്ചേർന്നുവോ അവർക്കും താക്കീത് ചെയ്വാൻ വേണ്ടി) എന്ന് മേലുദ്ധരിച്ച ക്വുർആൻ വാക്യത്തിൽ അല്ലാഹു പറഞ്ഞുവല്ലോ. ഇതിൽ 'അത് എത്തിച്ചേർന്നവർക്കും' എന്ന വാക്കിന് മുജാഹിദ് (റ) നല്കുന്ന വ്യാഖ്യാനം അസ്ക്വലാനി (റ) ഇങ്ങിനെ ഉദ്ധരിക്കുന്നു: **يعنى من اسلم من العجم و غيرهم** (അനറബികളിൽ നിന്നും മറ്റും മുസ്ലിമായവർക്കും) പിന്നീട് അദ്ദേഹം ഇമാം ബൈഹക്വി (റ)യുടെ ഒരു പ്രസ്താവന ഇങ്ങിനെ ഉദ്ധരിക്കുന്നു: 'ചിലപ്പോൾ അവർ (ക്വുർആനെപ്പറ്റി) അറിഞ്ഞില്ലെന്നുവരും. അപ്പോൾ, അവരുടെ ഭാഷയിൽ അവർക്ക് ക്വുർആൻ എത്തിക്കഴിഞ്ഞാൽ അത് അവർക്ക് താക്കീതായിത്തീരുന്നതാണ്' ( **راجع فتح البارى ج ١٣ ص:٤٤** ).

പ്രസ്തുത മഹാന്മാരുടെ പ്രസ്താവനകളിൽ നിന്ന് നമുക്ക് പലതും മനസ്സിലാക്കാവുന്നതാണ്. അറബി അറിയാത്തവർക്ക് വേണ്ടി ക്വുർആൻ അന്യഭാഷയിൽ

വിവർത്തനം ചെയ്യാം. ആ ഭാഷയിൽ അതു വായിക്കുകയും ചെയ്യാം. പക്ഷേ നമസ്കാര ത്തിലാണെങ്കിൽ -ഫാത്തിഹഃക്കു പകരം- അറബിയിലുള്ള ദിക്റുകളൊന്നും ചൊല്ലുവാൻ സാധ്യമല്ലെങ്കിൽ മാത്രമേ മറ്റു ഭാഷയിൽ ഫാത്തിഹഃ ഓതുവാൻ പാടുള്ളൂ. നമസ്കാരത്തിലല്ലാത്തപ്പോൾ വിരോധമില്ലെന്ന് മാത്രമല്ല, ആവശ്യം കൂടിയാകുന്നു. ക്വുർആൻ -അറബികൾക്കും അറബികളല്ലാത്തവർക്കും എത്തിച്ചു കൊടുക്കേണ്ടതുണ്ട്. അറബി അറിയാത്തവർക്ക് അവരുടെ ഭാഷയിൽ എത്തിച്ചു കൊടുക്കുവാനേ നിവൃത്തിയുള്ളൂ. ക്വുർആന്റെ സിദ്ധാന്തങ്ങൾ അവർ മനസ്സിലാക്കുക മാത്രമല്ല, ക്വുർആന്റെ പ്രബോധനം അവർക്ക് എത്തിച്ചുകൊടുത്തിട്ടുണ്ടെന്നു ന്യായം സ്ഥാപിക്കുകകൂടി ചെയ്യേണ്ടത് മുസ്‌ലിംകളുടെ കടമയാകുന്നു. ഇത്രയെല്ലാം മേൽ കണ്ട ഉദ്ധരണികളിൽനിന്ന് നമുക്ക് ഗ്രഹിക്കുവാൻ കഴിയും. താഴെ പറയുന്ന ചില വസ്തുതകൾകൂടി ഇവിടെ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്:-

(1) ക്വുർആൻ അല്ലാഹുവിന്റെ വചനമാണ്. അത് പാരായണം ചെയ്യുന്നതു ഒരു ആരാധനാകർമവുമാണ്. അതിലെ ഒരു വള്ളിക്കോ പുള്ളിക്കോ മാറ്റം വരുത്തുവാൻ പാടില്ല. **القرآن متعبد بتلاوته** (പാരായണം മുഖേന ആരാധനാ കർമം ചെയ്യപ്പെടുന്നതാണ് ക്വുർആൻ) എന്ന് പറയുന്നതിന്റെ സാരം അതാകുന്നു. മറ്റൊരു ഭാഷയിലേക്ക് അറബികൾക്കിടയിൽ പ്രചാരത്തിലിരിക്കുന്ന സാധാരണ സംസാര ഭാഷയിലേക്കു തന്നെയും- വിവർത്തനം ചെയ്താൽ അതിനു സാക്ഷാൽ ക്വുർആന്റെ സ്ഥാനമോ, ഗുണമോ, സവിശേഷതയോ, മഹത്വമോ ഒന്നുംതന്നെ ഉണ്ടാകുവാൻ പോകുന്നില്ല. അത് അല്ലാഹുവിന്റെ വചനമായിരിക്കുന്നതുമല്ല. അത്കൊണ്ടാണ് ക്വുർആൻ പാരായണം ചെയ്യുന്നതിനു പകരം അതിന്റെ ഏത് വിവർത്തനവും സ്വീകാര്യ മല്ലെന്നുവന്നത്. പേർഷ്യൻ സാഹിത്യം അറബിസാഹിത്യവുമായി അടുത്ത സാമ്യമുണ്ടെന്ന കാരണത്താൽ, ഏതാണ്ട് ക്വുർആനിന്റെ സാഹിത്യത്തോടു കിടയൊക്കുന്ന വിവർത്തനം പേർഷ്യൻ ഭാഷയിൽ സാധ്യമാണെന്നു ന്യായം പറഞ്ഞുകൊണ്ടാണ് നമസ്കാരത്തിൽ ഫാത്തിഹഃക്കു പകരം അതിന്റെ പേർഷ്യൻ വിവർത്തനം വായിച്ചാൽ മതി എന്നു ചിലർ അഭിപ്രായപ്പെട്ടത്. ഈ ന്യായത്തെ പണ്ഡിതന്മാർ കാര്യകാരണസഹിതം തള്ളിക്കളഞ്ഞിരിക്കുകയാണ്. അതിനെ അനുകൂലിച്ചവർപോലും പേർഷ്യൻ വിവർത്തനം എല്ലാ വിധേനയും സാക്ഷാൽ ക്വുർആനു പകരം സ്വീകരിക്കാമെന്ന് പറയുന്നില്ലതാനും. പറയുവാൻ ന്യായവുമില്ലല്ലോ. 'ഇതുപോലെ ഒരദ്ധ്യായമെങ്കിലും കൊണ്ടുവരുവീൻ' എന്ന് ലോകത്തെ വെല്ലുവിളിച്ചിട്ട് ഇക്കാലമത്രയും അതിനു ആരാലും സാധ്യമാകാത്ത -മേലിലും സാധ്യമല്ലെന്നു ഉറപ്പിച്ചു പറയാവുന്ന- ആ ദിവ്യഗ്രന്ഥത്തോടു ഏതെങ്കിലും വിധേന കിടനിൽക്കാവുന്ന മറ്റൊരു ഗ്രന്ഥമോ അദ്ധ്യായമോ ആർക്കു തന്നെ രചിക്കുവാൻ കഴിയും?!

(2) 'ക്വുർആൻ ഭാഷാന്തരം (തർജ്ജമ) ചെയ്യാമോ, ഇല്ലേ എന്ന വിഷയത്തിൽ മുൻകാല പണ്ഡിതന്മാർക്കിടയിൽ സംശയവും അഭിപ്രായവ്യത്യാസവും ഉണ്ടായിരുന്നുവെന്നത് ശരിയാണ്. പക്ഷേ -പലരും ധരിച്ചുവശായതുപോലെ- ഇന്ന് അറിയപ്പെടുന്ന പരിഭാഷകളെക്കുറിച്ചായിരുന്നില്ല അത്. പാരായണം ചെയ്യപ്പെടുന്ന ഒരു വേദഗ്രന്ഥമെന്നോ, വായിക്കുന്നതുപോലും ഒരു ആരാധനാ കർമമാണെന്നോ, ഒരക്ഷര വും ഏറ്റക്കുറവ് വരുത്തുവാൻ പാടില്ലെന്നോ ക്വുർആൻ പരിഭാഷാ ഗ്രന്ഥങ്ങളെകുറിച്ച് ആരും കരുതുന്നില്ല. ഏതെങ്കിലും തരത്തിൽ, ക്വുർആന് സമാനമായ ഒരു സ്ഥാനം കല്പിക്കപ്പെട്ടുകൊണ്ടുള്ള വിവർത്തനങ്ങളെക്കുറിച്ചായിരുന്നു ആ പണ്ഡിതന്മാർക്കി

ടയിലുണ്ടായിരുന്ന അഭിപ്രായ വ്യത്യാസങ്ങളും സംശയങ്ങളും, ക്വുർആനെ അതിന്റെ ഭാഷയിൽ കൂടി മനസ്സിലാക്കുവാൻ കഴിയാത്തവർക്കു അതിന്റെ സിദ്ധാന്തങ്ങളും വിധിവിലക്കുകളും ക്വുർആനിലൂടെ തന്നെ ഗ്രഹിക്കുവാൻ വേണ്ടി വിവർത്തനം ചെയ്യുകയും, ആ ആവശ്യാർത്ഥം അത് വായിച്ചു പഠിക്കുകയും ചെയ്യുന്ന തിനെക്കുറിച്ചു ആർക്കും അഭിപ്രായ വ്യത്യാസമില്ല. ക്വുർആൻ പരിഭാഷപ്പെടുത്തുവാൻ തനിക്ക് സാധിച്ചതിനെപ്പറ്റി കൃതജ്ഞതാപൂർവ്വം മഹാനായ ശാഹ് വലിയുല്ലാഹ് (റ) പ്രസ്താവിച്ച ഒരു വാക്യം നാം താഴെ ഉദ്ധരിക്കുന്നുണ്ട്. അതിൽ നിന്നും ഈ വസ്തുത ഏറെക്കുറെ മനസ്സിലാക്കാവുന്നതാണ്. ചുരുക്കിപ്പറഞ്ഞാൽ പരിഭാഷാ ഗ്രന്ഥങ്ങളൊന്നും തന്നെ അല്ലാഹുവിന്റെ വചനമായ ക്വുർആനല്ല. പാരായണം ചെയ്തു ആരാധനാകർമം നടത്തപ്പെടുന്ന ഗ്രന്ഥങ്ങളുമല്ല. ക്വുർആന്റെ അർത്ഥോദ്ദേശ്യങ്ങൾ മനസ്സിലാക്കുവാനുള്ള മതഗ്രന്ഥങ്ങൾ മാത്രമാണവ.

(3) മേൽകണ്ടതുപോലുള്ള പണ്ഡിതമാരുടെ പ്രസ്താവനകളെല്ലാം മിക്കവാറും വാഗ്മൂല വിവർത്തനത്തെ സംബന്ധിച്ചുള്ളതുമാകുന്നു. വാഗ്മൂലം ചെയ്യപ്പെടുന്ന വിവർത്തനം എഴുതി രേഖപ്പെടുത്തുകയാണ് പരിഭാഷാ ഗ്രന്ഥങ്ങൾ മുഖേന ചെയ്യപ്പെടുന്നത്. ക്വുർആൻ, ഹദീഥ് തുടങ്ങിയ എല്ലാറ്റിന്റെയും പരിഭാഷയും, വിവരണവും ഓരോ ഭാഷക്കാർക്കും അവരുടെ ഭാഷയിൽ നാവുകൊണ്ട് പറഞ്ഞുകൊടുക്കുകയും, പഠിപ്പിക്കുകയും ചെയ്യാം, ചെയ്യേണ്ടതുമാണ്. ഇതിൽ ആർക്കും പക്ഷാന്തരമില്ല. അതു ഒരു ഗ്രന്ഥത്തിൽ -ഓരോരുത്തനും അവന്റെ കഴിവനുസരിച്ച്-രേഖപ്പെടുത്തുമ്പോഴേക്കും അതിൽ നിരോധം കടന്നുകൂടുവാൻ കാരണമെന്താണുള്ളത്?!

(4) ഒരു സംസാരം അതിന്റെ വക്താവിൽ നിന്നു നേരിട്ടു കേട്ടാൽപോലും അയാളുടെ ഇംഗിതങ്ങൾ ഏറ്റപ്പറ്റു കൂടാതെ -തികച്ചും സൂക്ഷ്മമായി- മനസ്സിലാക്കുവാൻ ശ്രോതാവിനു സാധിക്കാതെ വരും. അതേ സംസാരം വേറൊരാൾ ഉദ്ധരിച്ചുകേൾക്കുകയോ, അല്ലെങ്കിൽ എഴുതിക്കാണുകയോ ആണെങ്കിൽ നിശ്ചയമായും ആ വക്താവിന്റെ വികാരോദ്ദേശ്യങ്ങളിൽ പലതും അതിൽ നിന്ന് മനസ്സിലാക്കുക സാദ്ധ്യമാകുന്നതല്ല. ഒരേ ഭാഷയിലുള്ള സംസാരം മറ്റൊരു ഭാഷയിലേക്ക് വിവർത്തനം ചെയ്യപ്പെട്ടാലുള്ള അവസ്ഥയും ഇതുതന്നെ. അപ്പോൾ, അല്ലാഹുവിന്റെ വചനങ്ങളായ ക്വുർആനെ മനുഷ്യസൃഷ്ടികൾ തങ്ങളുടെ ഭാഷകളിൽ വിവർത്തനം ചെയ്യുമ്പോൾ, ആ വചനങ്ങളിൽ അടങ്ങിയ സാരാംശങ്ങളും, അന്തസ്സാരങ്ങളും, സൂചനകളുമെല്ലാം -ഏറാതെ, കുറയാതെ, തെറ്റാതെ, തെറിക്കാതെ- പ്രകടമാക്കുവാൻ ഒരിക്കലും ആരാലും സാധ്യമല്ലതന്നെ.

(5) ഒരു ഭാഷയിലുള്ള സംസാരം, അല്ലെങ്കിൽ ഗ്രന്ഥം ആ ഭാഷയുടെ സകലവിധ തന്മയത്വത്തോടുകൂടിയും, വക്താവിന്റെ എല്ലാവിധ ഉദ്ദേശ്യങ്ങളും പ്രതിഫലിപ്പിച്ചു കൊണ്ടും മറ്റൊരു ഭാഷയിൽ പ്രകടമാക്കുക സാധ്യമല്ല. പദങ്ങളിലും, ഘടനാരൂപങ്ങളിലും പ്രയോഗങ്ങളിലും, സാഹിത്യ വശങ്ങളിലും, വ്യാകരണങ്ങളിലും മറ്റും ഭാഷകൾ തമ്മിലുള്ള വ്യത്യാസമാണ് ഇതിന് കാരണം. ചിലപ്പോൾ, മൂലഭാഷയിലെ ഒരു പദത്തിന്റെയോ, ചെറുവാക്യത്തിന്റെയോ ഉദ്ദേശ്യം ഒന്നിലധികം വാക്കുകൾ ഉപയോഗിച്ചാൽ പോലും വിവർത്തനഭാഷയിൽ പൂർത്തിയാക്കുവാൻ കഴിയാതെവരും. ചിലപ്പോൾ ഒരു വാക്യത്തിന് പകരം നേർക്കുനേരെ ഉപയോഗിക്കാൻ പറ്റിയ ഒരു വാക്യം വിവർത്തന ഭാഷയിൽ കണ്ടെന്ന് വരില്ല. മറ്റു ചില അവസരങ്ങളിൽ

മൂലഭാഷയിലെ ഒരു വാക്യത്തിന്റെ ആശയം മറ്റൊരു ഭാഷയിൽ ഒന്നിലധികം രൂപത്തിൽ വരുമായിരിക്കും. അവയിൽ ഒന്നുമാത്രം പറഞ്ഞ് മതിയാക്കുകയോ, എല്ലാംകൂടി എടുത്തുപറയുകയോ വേണ്ടിവരും. അങ്ങിനെ പലതും സംഭവിക്കുവാനുണ്ട്. ഇതുകൊണ്ടാണ് 'പദാനുപദ വിവർത്തന'ത്തെക്കാൾ 'അന്വർത്ഥ വിവർത്തന' സമ്പ്രദായവും, നേർക്കുനേരെയുള്ള പരിഭാഷയെക്കാൾ ആശയവിവർത്തനവും കൂടുതൽ സ്വീകരിക്കപ്പെട്ടുകാണുന്നത്. വാസ്തവത്തിൽ അന്വർത്ഥ വിവരണം, ആശയ വിവർത്തനം, സ്വതന്ത്ര പരിഭാഷ എന്നൊക്കെപ്പറയുന്നത് മൂലത്തിന്റെ യാഥാർത്ഥ പരിഭാഷയല്ല. മൂലത്തിൽ നിന്ന് പരിഭാഷകൻ മനസ്സിലാക്കിയ പ്രധാന ആശയങ്ങളുടെ പ്രകാശനം മാത്രമാണവ. അഥവാ മൂലത്തിന് അയാളുടെ വകയായുള്ള ഒരു തരം ചുരുക്ക വിവരണമാണ്. മൂലഗ്രന്ഥം ക്വുർആനും കൂടിയാകുമ്പോൾ ഇത്തരം പ്രശ്നങ്ങൾ വളരെ കൂടുതലായിരിക്കുകയും ചെയ്യും. ഇങ്ങിനെയുള്ള യഥാർത്ഥ്യങ്ങളെ അടിസ്ഥാനമാക്കിയാണ് ക്വുർആൻ അന്യഭാഷയിലേക്ക് നേർക്ക് നേരെ തർജ്ജമ (വിവർത്തനം) ചെയ്തുകൂടാ എന്നും, ക്വുർആന്റെ തഫ്സീർ മാത്രമേ തർജ്ജമ ചെയ്തുകൂടൂ എന്നും ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നത്.

പദക്രമങ്ങൾ, വാചക ഘടനകൾ മുതലായവ പ്രത്യേകം ഗൗനിക്കാതെ, വിവർത്തനഭാഷയുടെ ഒഴുക്കും, മിനുക്കും, സർവ്വപ്രധാനമാക്കിക്കൊണ്ടുള്ള പരിഭാഷകൾക്കു യഥാർത്ഥത്തിൽ ക്വുർആൻ പരിഭാഷ എന്ന് പറഞ്ഞുകൂടാത്തതാണ്. അവയ്ക്ക് ക്വുർആന്റെ ആശയവിവർത്തനമെന്നോ, വ്യാഖ്യാന വിവർത്തനമെന്നോ പറയേണ്ടതാകുന്നു. അതേസമയത്ത് വിവർത്തന ഭാഷയുടെതായ സമ്പ്രദായങ്ങൾക്കൊന്നും വലിയകോട്ടം കൂടാതെ, പദങ്ങളും, ഘടനാരൂപങ്ങളും പരിപൂർണമായി കണക്കിലെടുത്തുകൊണ്ട് ഭാഷാന്തരം ചെയ്വാൻ സാധ്യവുമല്ല. അതുകൊണ്ട് പദങ്ങളുടെയും, ഘടനാ രൂപങ്ങളുടെയും അർത്ഥസാരങ്ങളും, സവിശേഷതകളും കഴിയുന്നത്ര നിലനിറുത്തിക്കൊണ്ടും വിവർത്തന ഭാഷക്ക് വലിയ കോട്ടംതട്ടാതെയും, വായനക്കാർക്ക് മൂലത്തിന്റെ ആശയം മനസ്സിലാക്കാവുന്ന തരത്തിൽ പരിഭാഷാ കൃത്യം നിർവ്വഹിക്കേണ്ടതാകുന്നു. വിവർത്തന ഭാഷയുടെ ഒഴുക്കും മെച്ചവും പ്രധാന ഉന്നമാക്കുന്ന പക്ഷം, ആയത്തുകളിൽ അടങ്ങുന്ന പല സൂചനകളും, മർമവശങ്ങളും നഷ്ടപ്പെട്ടേക്കും. മറിച്ച്, ഭാഷയുടെ നിയമങ്ങളും, അത്യാവശ്യ ഗുണങ്ങളും അവഗണിച്ചുകൊണ്ട് ഓരോ പദഘടനയെയും പ്രതിനിധീകരിക്കുന്ന വാക്കുകൾ–അതേപടി പരിഭാഷയിൽ കൊള്ളിക്കുവാൻ മുതിരുന്നപക്ഷം പരിഭാഷ ഉപയോഗശൂന്യവും, കടങ്കഥയുമായി പരിണമിക്കുകയും ചെയ്യും. ഈ രണ്ട് ദോഷങ്ങളും കഴിയുന്നത്ര ഗൗനിച്ചുകൊണ്ട് സന്ദർഭത്തിനൊത്ത് യുക്തമായ പോംവഴികൾ കണ്ടുപിടിച്ചുകൊണ്ട് ആയിരിക്കണം പരിഭാഷ. എന്നാൽ തന്നെയും –ചില ആയത്തുകളുടെ ഉദ്ദേശ്യം വായനക്കാർക്ക് വ്യക്തമാക്കിക്കാണിക്കുവാനും, അർത്ഥത്തിൽ വന്നേക്കാവുന്ന തെറ്റിദ്ധാരണകൾ നീക്കുവാനായി– ബ്രാക്കറ്റുകൾ (ഇരുഭാഗത്തും വളയങ്ങൾ) കൊടുത്തോ മറ്റോ ചെറുവിവരണങ്ങൾ ഇടയ്ക്കു കൊടുക്കേണ്ടതായി വന്നേക്കും.

പരിഭാഷകന്റെ ആശയങ്ങളോ, തന്റേതായ വ്യാഖ്യാനത്തിന് വഴിതെളിയിക്കുന്ന സൂചനകളോ പരിഭാഷയിൽ കല്പിച്ചുകൂട്ടി അടക്കം ചെയ്യുക, ആയത്തിന്റെ അർത്ഥത്തിൽ ഉൾപ്പെട്ടതാണെന്ന് തോന്നുമാറ് അത്തരം വാക്കുകൾ പരിഭാഷയിൽ കൂട്ടിക്കലർത്തുക, ഒന്നിലധികം വ്യാഖ്യാനമുഖങ്ങൾ വരുന്ന ആയത്തുകൾക്ക് താൻ ഇഷ്ടപ്പെടുന്ന വ്യാഖ്യാനത്തെ ബലപ്പെടുത്തുന്ന വാക്കുകൾ തിരഞ്ഞെടുത്ത് അർത്ഥം

കല്പിക്കുക ആദിയായ കൃത്യങ്ങൾ പരിഭാഷകന്മാർ അനുവർത്തിക്കുന്നത് ശരിയല്ല.

സർവ്വനാമങ്ങൾ, സൂചനാ നാമങ്ങൾ ( الضمائر والاشارات ) മുതലായവ കൊണ്ടുള്ള ഉദ്ദേശ്യം വ്യക്തമാക്കുവാൻ, നിയമാനുസൃതം ലോപിച്ചുപോയിട്ടുള്ള ഭാഗം കാണിക്കുവാൻ, പരിഭാഷയിൽ കൊടുത്ത വാക്കിന്റെ താല്പര്യം സ്പഷ്ടമാക്കുവാൻ, സംസാരമുഖം -സംസാരം ആരോടാണെന്നു- മനസ്സിലാക്കുവാൻ എന്നിങ്ങിനെ പല ആവശ്യങ്ങൾക്കുമായി സന്ദർഭോചിതം പരിഭാഷകന്റെ വക വാക്കുകൾ ചേർക്കേണ്ടതായി വരും. അതില്ലാത്തപക്ഷം വായനക്കാർക്ക് ആശയക്കുഴപ്പമോ, ഉദ്ദേശ്യം മനസ്സിലാക്കുവാൻ വിഷമമോ നേരിട്ടേക്കും. ഇതെല്ലാം കഴിയുന്നതും -ബ്രാക്കറ്റുകൾ വഴിയോ മറ്റോ- വേർതിരിച്ചു കാണാവുന്ന രൂപത്തിൽ ആയിരിക്കേണ്ടതാണ്. അല്ലാത്തപക്ഷം, അത്തരം വാക്കുകളെല്ലാം ക്വുർആനിൽതന്നെ ഉൾപ്പെട്ടതാണെന്നോ മറ്റോ ധരിക്കുവാൻ ഇടയുണ്ട്.

ബ്രാക്കറ്റുകളിലൂടെ പരിഭാഷയിൽ എന്തും ഉൾക്കൊള്ളിക്കാമെന്ന ഒരു ഭാവം ചിലരിൽ കാണാറുണ്ട്. പരിഭാഷ എന്ന നിലക്ക് ഇത് തീർച്ചയായും ക്ഷന്തവ്യമല്ല. അത്, പരിഭാഷയുടെ പേരിൽ സ്വന്തം അഭിപ്രായം ഇറക്കുമതിചെയ്യലായിത്തീരു ന്നതാണ്. പക്ഷേ, ഈ നില സ്വീകരിക്കുന്ന പരിഭാഷകൻ തന്റെ വക വിവരണമോ, വ്യാഖ്യാനമോ പിന്നീട് പ്രത്യേകം നൽകുവാൻ പോകുന്നില്ലെങ്കിൽ, ഈ വഴക്കത്തെ അധികം ആക്ഷേപിച്ചുകൂടാ. കാരണം: ബ്രാക്കറ്റിലുള്ളതെല്ലാം അയാളുടെ വ്യാഖ്യാന മായും, അല്ലാത്ത ഭാഗം മാത്രം പരിഭാഷയായും ഗണിക്കാമല്ലോ. അറബി തഫ്സീറുകളിൽ ഈ സമ്പ്രദായമാണ് അധികം അംഗീകരിക്കപ്പെട്ടുകാണുക. അഥവാ, ക്വുർആനല്ലാത്ത ഭാഗങ്ങളെല്ലാം -അക്ഷര വലുപ്പത്തിന്റെ വ്യത്യാസംകൊണ്ടോ, ബ്രാക്കറ്റുകൾ മുഖേനയോ- വ്യത്യാസപ്പെടുത്തിക്കൊണ്ട് വേർതിരിക്കപ്പെട്ടിരിക്കും. ഇതൊരു നല്ല വഴക്കംതന്നെയാണ്.

നേരെ മറിച്ച് ക്വുർആൻ പരിഭാഷയിൽ തീരെ ബ്രാക്കറ്റുകൾ കൊടുക്കരുതെന്ന അഭിപ്രായക്കാരായ ചിലരെയും കാണാം. ഇത് ഒരുതരം അറിവില്ലായ്മയാണ്. മേൽ സൂചിപ്പിച്ചതുപോലുള്ള അത്യാവശ്യസന്ദർഭങ്ങളിലും പരിഭാഷകന്റെ വകയായി വാക്കുകൾ കൂട്ടിച്ചേർക്കാത്തപക്ഷം, പരിഭാഷ അലങ്കോലപ്പെടുകയും, ഉപയോഗ ശൂന്യമായിത്തീരുകയും ചെയ്യും. ചേർക്കപ്പെടുന്ന വാക്കുകൾ പ്രത്യേകം അടയാള പ്പെടുത്താത്തപക്ഷം അതെല്ലാം തന്നെ, ക്വുർആനിൽ പ്രസ്താവിച്ചിട്ടുള്ള പദങ്ങളായി ഗണിക്കപ്പെട്ടേക്കുകയും ചെയ്യും.

ക്വുർആനിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ള സംഗതികൾ മനുഷ്യന്റെ കഴിവനുസരിച്ച് അതേ രൂപത്തിൽ- ഭേദഗതി വരുത്താതെ- മറ്റൊരു ഭാഷയിൽ പ്രകാശിപ്പിക്കുകയാ ണല്ലോ ക്വുർആൻ പരിഭാഷയുടെ ഉദ്ദേശ്യം. അതിനു പുറമേയുള്ളതെല്ലാം ആ മൂലാശയങ്ങളുടെ വിശദീകരണവും, വിവരണവുമായിരിക്കും. നമ്മുടെ താല്പര്യത്തിനോ സൗകര്യത്തിനോ പ്രാധാന്യം കല്പിക്കാതെ, ആ വചനങ്ങൾ എന്തു വചിക്കുന്നുവോ അത് -അവയെ അവയുടെ സ്വാഭാവികമായ നിലയിൽ വീക്ഷിക്കു മ്പോൾ ലഭിക്കുന്നതെന്തോ അത് -ആകുന്നിടത്തോളം പരിഭാഷയിൽ വരുത്തുകയും, ബാക്കിയെല്ലാം പരിഭാഷക്കു പുറമെ യഥാവിധി വിവരിക്കുകയുമാണ് നാം വേണ്ടത്. പരിഭാഷകനു പറയാനുള്ളതെല്ലാം ഈ വിവരണത്തിൽ അടക്കം ചെയ്യാമല്ലോ.

ക്വുർആന്റെ ഒരു വള്ളിയോ, പുള്ളിയോ മാറ്റികൂടാത്തതാണ്. എന്നാൽ,

അതിയോഗ്യനായ ഒരു പരിഭാഷകന്റെ പരിഭാഷയായാൽ പോലും പരിഭാഷകൻ ഉപയോഗിച്ച അതേ വാക്കുകളിൽ മാത്രമേ ആയത്തുകളുടെ അർത്ഥം പറയാവൂ എന്നോ, പരിഭാഷകളിൽ കാണാവുന്ന വാക്കുകളും, പദങ്ങളും സുനിശ്ചിതങ്ങളാണെന്നോ ഇല്ലതന്നെ. ആകയാൽ, പരിഭാഷാഗ്രന്ഥങ്ങളിൽ അതത് ആയത്തുകളുടെ പരിഭാഷകളിൽ രേഖപ്പെടുത്തപ്പെട്ടിട്ടുള്ള പദങ്ങളും അക്ഷരങ്ങളുമല്ല വായനക്കാർ പ്രധാനമായി ഗൗനിക്കേണ്ടത്. അവമൂലം പരിഭാഷകൻ അവതരിപ്പിക്കുന്ന ആശയങ്ങളും അർത്ഥങ്ങളുമാണ് മനസ്സിരുത്തേണ്ടത്. അതേ ആശയം, അയാൾ കൊണ്ടുവന്ന വാക്കുകളെക്കാൾ നല്ലതോ, അത്പോലെയുള്ളതോ ആയ വേറെ വാക്കുകളിലും പ്രകാശിപ്പിക്കുവാൻ– ഒരു പക്ഷേ, വായനക്കാർക്കുതന്നെ– സാധിച്ചേക്കുന്നതാണ്.

ഒന്നു രണ്ട് ചെറിയ ഉദാഹരണങ്ങളെടുക്കാം:- ذَٰلِكَ ٱلْكِتَـٰبُ لَا رَيْبَ ۛ فِيهِ ۛ هُدًى لِّلْمُتَّقِينَ എന്നുള്ള ആയത്തിന്റെ ആശയത്തിൽ വളരെ മാറ്റമൊന്നും സംഭവിക്കാതെ ത്തന്നെ, പല വിധത്തിലും അത് അർത്ഥവിവർത്തനം ചെയ്യാം:

(1) 'അത് ഗ്രന്ഥമാണ്, അതിൽ സന്ദേഹമേ ഇല്ല. സൂക്ഷ്മതയുള്ളവർക്ക് മാർഗദർശനമാണ്'

(2) 'ആ ഗ്രന്ഥം! അതിൽ സംശയമില്ല ........'

(3) 'അതത്രെ ഗ്രന്ഥം........'

(4) 'ആ ഗ്രന്ഥത്തിൽ യാതൊരു സംശയവുമില്ല. ഭയഭക്തന്മാർക്ക് വഴികാട്ടിയാണ്'

(5) '........വഴികാട്ടി എന്ന നിലയിൽ' ഇങ്ങിനെ പല വാക്കുകളിലും ഇതിനു അർത്ഥം വരാവുന്നതും പറയാവുന്നതുമാണ്. വ്യാകരണപരമായ അതിന്റെ ഘടനയും, ഘടകങ്ങളും കണക്കാക്കുവാനുള്ള വിവിധ സൗകര്യങ്ങളാണ് ഇതിനു കാരണം. **ذكر** (ദിക്ർ) എന്ന പദത്തിന് 'പറയുക, സ്മരിക്കുക, വിചാരിക്കുക, പ്രസ്താവന, പ്രഖ്യാപനം, പ്രമാണം, പ്രബോധനം, ധ്യാനം, കീർത്തി, ചിന്തിക്കുക' എന്നിങ്ങനെ പല അർത്ഥങ്ങളും വരാവുന്നതാണ്. സന്ദർഭമനുസരിച്ച് ഇവയിൽ ഏതെങ്കിലും ഒന്ന് പരിഭാഷകൻ തിരഞ്ഞെടുക്കേണ്ടതായി വരുമല്ലോ. അതുകാണുമ്പോൾ, ആ വാക്കിൽ മാത്രമേ ആ പദത്തിന് അർത്ഥം പറയാവൂ എന്ന് ഉറപ്പിക്കുവാൻ പാടില്ലാത്തതാണ്. **قال** (ക്വാല) എന്ന ഭൂതക്രിയാരൂപത്തിനുതന്നെ, 'പറഞ്ഞു, പറഞ്ഞിരിക്കുന്നു, പറയാം, പറയുന്നു, പറയും' എന്നിങ്ങിനെ സന്ദർഭോചിതം അർത്ഥം വരും. അതേ ക്രിയയുടെ വർത്തമാന-ഭാവിരൂപമായ **يقول** (യക്വൂലു) വിന്ന് പറയും, പറയുന്നു, പറഞ്ഞുകൊണ്ടിരിക്കും, പറയാം, പറഞ്ഞേക്കും, പറയണം, പറയുകയാണ് എന്നൊക്കെയും അർത്ഥം വരാം. ഇങ്ങിനെ അക്ഷര വ്യത്യാസങ്ങളോടുകൂടിയ വാക്കുകളിൽ അടങ്ങിയിരിക്കുന്ന ആശയവ്യത്യാസമാണ് ശ്രോതാക്കളും, വായനക്കാരും മനസ്സിലാക്കേണ്ടത്. **والله الموفق**

## മലയാള വിവർത്തനം

ഇതുവരെ നാം സംസാരിച്ചത്, അറബിയല്ലാത്ത മറ്റേതെങ്കിലും ഭാഷയിലേക്ക് ക്വുർആൻ വിവർത്തനം ചെയ്യുന്നതിനെ സംബന്ധിച്ചാണല്ലോ. എനി, അറബിയും,

മലയാളവും തമ്മിലുള്ള അന്തരവും, അകൽച്ചയും നോക്കുകയാണെങ്കിലോ? അത് വളരെകൂടുതലുമാണ്. അറബി ഭാഷ വലത്തുനിന്ന് ഇടത്തോട്ടും, മലയാളം ഇടത്ത് നിന്ന് വലത്തോട്ടുമാണ് എഴുതുകയെന്നതുപോലെത്തന്നെ, പദങ്ങളുടെ ഘടനക്രമങ്ങളിലും മറ്റും അവ തമ്മിൽ അജഗജാന്തരമാണുള്ളത്. അതിലും, ഒരു സർവ്വ സ്വീകാര്യമായ നിയമം കൈക്കൊള്ളുവാനില്ലാത്തതാണ് കൂടുതൽ വിഷമം. ചിലപ്പോൾ ഒരു അറബിവാക്യത്തിന് മലയാളത്തിൽ അർത്ഥം കൊടുക്കേണ്ടത്, അതിലെ ഒടുവിലത്തെ പദം തുടങ്ങി പിന്നോട്ട് പിന്നോട്ടായിരിക്കും. വേറെ ചിലപ്പോൾ, മദ്ധ്യത്തിൽ നിന്ന് പിന്നോട്ടും, പിന്നീട് അവസാനം തൊട്ട് മദ്ധ്യത്തിൽ അവസാനിപ്പിക്കുകയും ചെയ്യേണ്ടിവരും. നന്നച്ചുരുക്കം സ്ഥലങ്ങളിൽ, യഥാക്രമം അർത്ഥം പറയുവാൻ സാധിച്ചെന്നും വരാം. വ്യാകരണരൂപത്തിലും, പ്രയോഗങ്ങളിലും, ആശയങ്ങളെ ചിത്രീകരിക്കുന്ന സ്വഭാവങ്ങളിലുമെല്ലാംതന്നെ, രണ്ടു ഭാഷകളും തമ്മിൽ വളരെ വ്യത്യാസം കാണാം.

മിക്ക ഭാഷകൾക്കും ആ ഭാഷക്കാരുടെ പൂർവ്വീക മത സംസ്കാരവാദികളുമായി ഒരു പ്രത്യേക ബന്ധമുണ്ടായിരിക്കുക സ്വാഭാവികമാണല്ലോ. ആ മത തത്വങ്ങളും, സാംസ്കാരിക വിഷയങ്ങളും കൈകാര്യം ചെയ്‌വാൻ ഏറെക്കുറെ സൗകര്യമുള്ള സാങ്കേതിക പദങ്ങളും, സാഹിത്യപ്രയോഗങ്ങളും ആ ഭാഷയിൽ കൂടുതലുണ്ടായിരിക്കും. ഈ നിലക്കു നോക്കുമ്പോഴും അറബിയും, മലയാളവും തമ്മിൽ വളരെ അകൽച്ച കാണാം. ബഹുദൈവ വിശ്വാസത്തിൽ അധിഷ്ഠിതമായ ഒരു പാരമ്പര്യമാണ് മലയാള സാഹിത്യത്തിന് അടുത്തകാലംവരെ ഉള്ളത്. കുറച്ച് കാലം മുതൽ മലയാള സാഹിത്യം വളരെ പുരോഗിമിച്ചിട്ടുണ്ടെന്നത് വാസ്തവമാണ്. എങ്കിലും, തൗഹീദിൽ അധിഷ്ഠിതമായ ഏക ദൈവീക മതമാകുന്ന ഇസ്‌ലാമിന്റെ ഭാഷയായ -മതഭാഷയും, സാംസ്കാരിക ഭാഷയും, സാഹിത്യഭാഷയും, രാഷ്ട്രീയ ഭാഷയും, വിജ്ഞാനഭാഷയും എല്ലാംതന്നെയായ- അറബിയുടെയും, മലയാളത്തിന്റെയും ഇടക്കുള്ള സ്വഭാവ വൈരുദ്ധ്യത്തിൽ വേണ്ടത്ര ലഘൂകരണം ഉണ്ടായിക്കഴിഞ്ഞിട്ടില്ല. അറബിയാണെങ്കിൽ, പൗരാണിക 'സെമിറ്റിക്' ഭാഷകളിൽ പെട്ടത്. മലയാളം ആര്യഭാഷയായ സംസ്കൃതത്തിന്റെയും, ദ്രാവിഡ ഭാഷയായ തമിഴിന്റെയും ലാളനകളിൽ വളർന്നതും. അപ്പോൾ, അവ തമ്മിൽ ഇത്തരം വ്യത്യാസം കാണുന്നത് സ്വാഭാവികം മാത്രമാണ്. അറബിമൂലം മലയാളത്തിലേക്കോ, മറിച്ചോ വിവർത്തനം ചെയ്യുമ്പോൾ, വളരെ നീക്കുപോക്കുകളും, കുറേ ഇടമുഴകളും കൂടാതെ -'ചെരുപ്പിനുചെരുപ്പെന്നോണം'- ഒപ്പിക്കുവാൻ സാധ്യമല്ലെന്നു കാണിക്കുകയാണ്, ചുരുക്കത്തിൽ ഇപ്പറഞ്ഞതിന്റെ താല്പര്യം.

ഒരേ പദത്തിന് വളരെ അർത്ഥങ്ങൾ ഉണ്ടായിരിക്കുക, ഒരു അർത്ഥത്തിന് ധാരാളം പര്യായപദങ്ങൾ ഉണ്ടായിരിക്കുക, ചെറുവാക്യത്തിൽ വലിയ ആശയം അടക്കം ചെയ്‌വാൻ സൗകര്യമുണ്ടായിരിക്കുക, ഒരേ ക്രിയാരൂപത്തിന് ഒന്നിലേറെ അർത്ഥങ്ങൾ വരുവാൻ സാധ്യതയുണ്ടായിരിക്കുക, ഒരേ ക്രിയയിൽ ഒരേ സമയത്ത് മറ്റൊരു ക്രിയയുടെ അർത്ഥം കൂടി ഉൾപ്പെട്ടിരിക്കുക, ക്രിയയുമായി ബന്ധപ്പെട്ടു നിൽക്കുന്ന അവ്യയങ്ങൾക്കനുസരിച്ച് അതിന്റെ അർത്ഥത്തിൽ മാറ്റംവരുക എന്നിങ്ങനെ അനേകം കാര്യത്തിൽ മലയാളവും, അറബിയും തമ്മിൽ പൊരുത്തക്കുറവുണ്ട്. ഒന്നുരണ്ടക്ഷരങ്ങൾകൊണ്ട് അറബിയിൽ പ്രകാശിപ്പിക്കാവുന്ന ഒരു ആശയം ചിലപ്പോൾ ഒരു വാചകംകൊണ്ടുതന്നെ മലയാളത്തിൽ നിർവ്വഹിക്കേണ്ടി വരും.

വാചകത്തിന്റെ ഘടകങ്ങളായ പല പദങ്ങളിലും അറബിയിൽ സർവ്വനാമങ്ങൾ അടങ്ങിയിരിക്കുന്നതായി കാണാം. മലയാളത്തിൽ ആ സർവ്വനാമങ്ങൾ അനാവശ്യങ്ങളായിരിക്കും. അല്ലെങ്കിൽ അവയുടെ സ്ഥാനത്ത് സാധാരണ നാമങ്ങൾതന്നെ ആവശ്യമായെന്നും വരും. പല അറബി പദങ്ങൾക്കും ശരിക്ക് യോജിക്കുന്ന മലയാള പദങ്ങൾ ഇല്ലെന്നുള്ളതും, സാങ്കേതിക പദങ്ങളുടെ വിരളതയും- ഇസ്‌ലാമിക വിജ്ഞാനരംഗങ്ങളിൽ പ്രത്യേകിച്ചും- ഒരു പരിഭാഷകനെ സദാ അലട്ടാറുള്ള വസ്തുതകളാണ്.

28 അക്ഷരം മാത്രമുള്ള അറബി ലിപികളിൽ 13 എണ്ണത്തിന്റെ ഉച്ചാരണങ്ങളും-അറബി ഭാഷയുടെ ഇരട്ടിയോളം വരുന്ന മലയാള ലിപികളിൽ എഴുതിക്കാണിക്കുക സാധ്യമല്ലാത്തവയാണ്. ഇത് മൂലം, മലയാളക്കാർക്കിടയിൽ സുപരിചിതങ്ങളായ അറബി പദങ്ങൾപോലും മലയാളത്തിൽ എഴുതുവാൻ പലപ്പോഴും നിവൃത്തിയുണ്ടാകയില്ല. കേരള മുസ്‌ലിംകൾക്കിടയിൽ പ്രചാരത്തിലിരിക്കുന്ന അറബി മലയാള ലിപി ഈ വിഷയത്തിൽ മാത്രമല്ല, മറ്റു പല കാര്യങ്ങളിലും അറബി മൂല്യങ്ങൾക്ക് പരിഭാഷ എഴുതുവാൻ സൗകര്യപ്പെട്ടതാകുന്നു. ഇസ്‌ലാമിക വിജ്ഞാനങ്ങൾ എഴുതുവാൻ അറബി മലയാള ലിപിയോളം സൗകര്യം മലയാള ലിപിയിലില്ലാതിരുന്നിട്ടും, ഇന്ന് കേരള മുസ്‌ലിംകൾ ആ ലിപിയുടെ നേരെ കൈക്കൊള്ളുന്ന അവജ്ഞാ നയം വ്യസനകരമാണ്. ഏതായാലും, അറബി മലയാള ലിപി അറിയാത്തവർക്കും, അമുസ്‌ലിം മലയാളികൾക്കും അത് ഉപയോഗപ്പെടുകയില്ലല്ലോ. മേൽ പ്രസ്താവിച്ച ഒരോന്നിന്നും ഉദാഹരണങ്ങൾ കാണിക്കുന്ന പക്ഷം അത് വളരെ ദീർഘിച്ചുപോകുന്നതുകൊണ്ട് അതിന് ഇവിടെ മുതിരുന്നില്ല. ഒരു കാര്യത്തിൽ മാത്രം അറബിയും മലയാളവും തമ്മിൽ വളരെ യോജിപ്പുണ്ടെന്ന് പറയേണ്ടിയിരിക്കുന്നു: ഇതരഭാഷക്കാരായ ആളുകൾക്ക് പഠിക്കുവാനും, ശരിയാംവണ്ണം പയറ്റുവാനും കുറേയൊക്കെ പ്രയാസമുള്ള ഭാഷകളാണ് ഇവ രണ്ടും. ചിലർ ധരിക്കാറുള്ളതുപോലെ, വളരെ ക്ഷണത്തിലൊന്നും വശത്താക്കാവുന്ന ഭാഷകളല്ല അറബിയും മലയാളവും.(*)

അറബി ഗ്രന്ഥങ്ങൾ, മലയാളത്തിലേക്ക് വിവർത്തനം ചെയ്യുമ്പോൾ, വിവർത്തകനെ അഭിമുഖീകരിക്കുന്ന ഏതാനും പ്രശ്നങ്ങളാണ് നാം മുകളിൽ കണ്ടത്. അപ്പോൾ, അല്ലാഹുവിന്റെ വചനമായ ക്വുർആൻ-അതിന്റെ സാഹിത്യവിശേഷതയും, അമാനുഷിക സ്വഭാവവും നമുക്കറിയാമല്ലോ- മലയാളത്തിലേക്ക് വിവർത്തനം ചെയ്യുമ്പോൾ, നേരിടുവാനിരിക്കുന്ന പ്രശ്നങ്ങൾ എത്രമേൽ അധികമായിരിക്കുമെന്ന് ഊഹിക്കാവുന്നതാണ്. ആകയാൽ, ക്വുർആന്റെ നേർക്കുനേരെയുള്ള ഒരു പരിഭാഷ -കോട്ടമൊന്നും കൂടാതെ പരിപൂർണമായ നിലയിൽ- തയ്യാറാക്കുക സാധ്യമല്ലെന്ന് വ്യക്തമാണ്. അതെ, വ്യക്തികളുടെ അറിവും, സാമർത്ഥ്യവും, ഓരോരുത്തർക്കും അല്ലാഹുവിൽ നിന്ന് ലഭിക്കുന്ന തൗഫീകും (ഉതവിയും) അനുസരിച്ച് പരിഭാഷകളുടെ

---

***(*) കാറൽമാർക്സിന്റെ ഇണയും, തുണയുമായിരുന്ന ഏംഗൽസ് കാര്യങ്ങൾ ക്ഷണത്തിൽ ഗ്രഹിക്കുന്ന ആളായിരുന്നുവെന്നും, ഇരുപത് ഭാഷ സംസാരിച്ചിരുന്നുവെന്നും മറ്റും പ്രശംസിച്ചു പറയുന്ന കൂട്ടത്തിൽ, പ്രൊഫസർ കെ.സി. പീറ്റർ ഇപ്രകാരം പറഞ്ഞതായി (മാതൃഭൂമി ആഴ്ചപ്പതിപ്പ് പു:39, ല:44 ൽ) കാണാം: '....4000 ത്തിലധികം ധാതുക്കളുള്ള അറബി ഭാഷ മാത്രമേ, എംഗൽസിനെ ബുദ്ധിമുട്ടിച്ചിട്ടുള്ളൂ.......' അറബി ഭാഷ ശരിക്ക് വശത്താക്കുവാൻ ചിലർ പറയാറുള്ളതുപോലെ അത്ര എളുപ്പമല്ലെന്നു ഇതിൽ നിന്നു മനസ്സിലാക്കാമല്ലോ.***

ഗുണത്തിൽ ഏറ്റപ്പറ്റുണ്ടായിരിക്കുമെന്നുമാത്രം.

## ക്വുർആൻ പരിഭാഷാ ഗ്രന്ഥങ്ങൾ

ക്വുർആൻ പരിഭാഷകൾ എന്നല്ല, ഇസ്‌ലാമിക വിജ്ഞാനഗ്രന്ഥങ്ങൾ പൊതുവിൽ തന്നെ, പൂർവ്വ നൂറ്റാണ്ടുകളിൽ അറബി അല്ലാത്ത ഭാഷകളിൽ രചിക്കപ്പെടുന്ന പതിവ് അധികമൊന്നും ഉണ്ടായിരുന്നതായി കാണുന്നില്ല. നേരെ മറിച്ച്, ഒന്നു രണ്ട് നൂറ്റാണ്ടുകൾ കഴിഞ്ഞപ്പോഴേക്കും ഇതരഭാഷകളിലുള്ള എത്രയോ ഗ്രന്ഥങ്ങൾ അറബി ഭാഷയിലേക്ക് വിവർത്തനം ചെയ്യപ്പെടുന്ന സമ്പ്രദായം പ്രചാരത്തിൽ വരികയുണ്ടായി. അറബിഭാഷക്ക് നാനാഭാഗങ്ങളിലും ഉണ്ടായ സ്വാധീനം, ഇസ്‌ലാമിക വിജ്ഞാനം സമ്പാദിക്കുവാൻ ആഗ്രഹിക്കുന്നവർ അറബിഭാഷ മുഖേനത്തന്നെ അതിന് തയ്യാറെടുത്തു വന്നിരുന്നത് എന്നിങ്ങനെ പലതുമായിരിക്കും അതിനുള്ള സ്വാഭാവികമായ കാരണങ്ങൾ. സ്ഥിതിഗതികളുടെ മാറ്റത്തോടുകൂടി, അറബിയല്ലാത്ത ഭാഷകളിലും ഇസ്‌ലാമിക വിജ്ഞാനങ്ങൾ വിരചിതമായിത്തുടങ്ങി. അറബിയുടെ അയൽഭാഷയും, അതുമായി പല നിലക്കും ബന്ധവും, സാദൃശ്യവുമുള്ള ഭാഷയുമാകകൊണ്ട്, പേർഷ്യൻ ഭാഷയിലാണ് ഇത് ഏറെ പ്രചാരത്തിൽ വന്നത്. ക്രമേണ ക്വുർആൻ പരിഭാഷാ പ്രവർത്തനവും ഉണ്ടായിത്തീർന്നുവെന്ന് സാമാന്യമായിപ്പറയാം.

ക്വുർആന്റെ ഒന്നാമത്തെ പരിഭാഷ എതായിരുന്നുവെന്ന് നമുക്കറിയില്ല. ക്രിസ്ത്വബ്ദം ഏതാണ്ട് 1143 ൽ ഹിജ്റഃ 6-ാം നൂറ്റാണ്ടിൽ- ലത്തീൻ ഭാഷയിൽ ക്വുർആൻ പരിഭാഷചെയ്യപ്പെട്ടിട്ടുണ്ടെന്നും, അത് ക്രിസ്ത്വബ്ദം 1543 ൽ മാത്രമാണ് ക്രിസ്തീയ മിഷനറിമാരാൽ പ്രസിദ്ധപ്പെടുത്തപ്പെട്ടതെന്നും അല്ലാമാ യൂസുഫലി പ്രസ്താവിച്ചു കാണുന്നു. ക്രി. 17-ാം നൂറ്റാണ്ടിലും, അതിന് ശേഷവുമായി പല യൂറോപ്യൻ ഭാഷകളിലും പുറത്തിറക്കിയ ചില പരിഭാഷകളെക്കുറിച്ചും അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്. അവയുടെ കർത്താക്കളിൽ മുസ്‌ലിംകളെയും, അമുസ്‌ലിംകളെയും കാണാം. അടുത്ത ഒന്നു രണ്ട് നൂറ്റാണ്ടുകളിലാണ് പ്രധാനപ്പെട്ട പല ഭാഷകളിലും ക്വുർആൻ പരിഭാഷ പ്രചാരത്തിൽ വന്നിട്ടുള്ളതെന്നാണ് മനസ്സിലാകുന്നത്. والله اعلم

വ്യാഖ്യാനത്തോടുകൂടിയും അല്ലാതെയും, മുഴുവൻ ഭാഗം ഉൾക്കൊള്ളുന്നതായും ചില ഭാഗങ്ങൾ മാത്രം ഉൾക്കൊള്ളുന്നതായും -ഇങ്ങിനെ പല തരത്തിലും- ഉള്ള ക്വുർആൻ പരിഭാഷകൾ ഇന്ന് മിക്ക പ്രധാന ഭാഷകളിലും കാണാം. പ്രാചീന ഭാഷകളിൽ, പേർഷ്യനും (ഫാരിസിയും) ആധുനിക ഭാഷകളിൽ ഉർദുവും ഇസ്‌ലാം ചരിത്രവുമായി വളരെ ബന്ധമുള്ളത് കൊണ്ട് ഈ രണ്ട് ഭാഷകളിലും പല ക്വുർആൻ പരിഭാഷകളും, അനേകം ഇസ്‌ലാമിക വിജ്ഞാന ഗ്രന്ഥങ്ങളും കാണാവുന്നതാണ്. ലത്തീൻ, ജർമനി, ഫ്രഞ്ച്, ഇംഗ്ലീഷ് തുടങ്ങിയ യൂറോപ്യൻ ഭാഷകളിലും, ബങ്കാളി, മലയാ, തമിഴ് തുടങ്ങിയ പല പൗരസ്ത്യ ഭാഷകളിലും പല ക്വുർആൻ പരിഭാഷകളും പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. ഇംഗ്ലീഷ് പരിഭാഷകളിൽ അല്ലാമാ യൂസുഫലിയുടെ -വ്യാഖ്യാനത്തോടുകൂടിയ- ഗ്രന്ഥം വളരെ പ്രധാനപ്പെട്ടതാകുന്നു. അടുത്ത കൊല്ലങ്ങളിലായി, സുഊദി ഗവർമ്മെണ്ട് വക കൊല്ലംതോറും അതിന്റെ ധാരാളക്കണക്കിലുള്ള കോപ്പികൾ ഹജ്ജാജികൾക്ക് വിതരണം ചെയ്യപ്പെട്ടുവരുന്നത് പ്രസ്താവ്യമാകുന്നു. മാൽദ്വീപുകാരായ മുസ്‌ലിംകളുടെ വകയായി, അവരുടെ ഭാഷയിലുള്ള പരിഭാഷ ഈയിടെയാണ് മലബാറിൽ നിന്ന് അച്ചടി തീർന്നത്.

ശാഹ്‌വലിയുല്ലാഹിദ്ദഹ്‌ലവീ (റ) അദ്ദേഹത്തിന്റെ 'ഫൗസുൽ കബീറി'ൽ -തനിക്ക് ക്വുർആൻ വ്യാഖ്യാന വിഷയത്തിൽ അല്ലാഹു പ്രദാനം ചെയ്തുതന്നിട്ടുള്ള അനുഗ്രഹത്തെക്കുറിച്ച് കൃതജ്ഞതാപൂർവ്വം പ്രസ്താവിക്കുന്ന മദ്ധ്യേ- ഇപ്രകാരം പറയുന്നു: 'നമുക്കു സിദ്ധിച്ച ജ്ഞാനങ്ങളുടെ കൂട്ടത്തിൽ പെട്ടതാണ് വാചകത്തിന്റെ വലിപ്പത്തിലും മറ്റും അറബിഭാഷയോടുള്ള സാദൃശ്യമായ നിലയിൽ, പേർഷ്യൻ ഭാഷയിൽ ക്വുർആൻ പരിഭാഷചെയ്‌വാൻ സാധിച്ചത് 'ഫത്ത്ഹു-റഹ്മാൻ- ഫീ-തർജ്ജുമത്തിൽ ക്വുർആൻ' (ക്വുർആൻ പരിഭാഷയിൽ പരമകാരുണികൻ നൽകിയ വിജയം) എന്ന ഗ്രന്ഥത്തിലാണ് നാമിത് ചെയ്തിരിക്കുന്നത്. പക്ഷേ, ചില സ്ഥലങ്ങളിൽ വിശദീകരണം കൂടാതെ വായനക്കാർക്ക് കാര്യം ഗ്രഹിക്കുവാൻ കഴിയുകയില്ലെന്ന് ഭയപ്പെട്ടതു നിമിത്തം ഈ നിബന്ധന- അറബിയുടെ അതേ അളവിലായിരിക്കുക എന്ന നിശ്ചയം-നാം വിട്ടുകളഞ്ഞിട്ടുണ്ട്.

ഹിജ്റഃ 1176 ലാണ് ദഹ്‌ലവീ (റ)യുടെ വിയോഗം അപ്പോൾ ചുരുങ്ങിയ പക്ഷം 207 കൊല്ലം മുമ്പ് അദ്ദേഹം ഈ ഗ്രന്ഥം രചിച്ചുകഴിഞ്ഞിരിക്കും. ഈ മഹാനെപ്പറ്റി ഇതിനു മുമ്പ് നാം പരിചയപ്പെടുത്തിയിട്ടുണ്ട്. ക്വുർആൻ വ്യാഖ്യാന നിദാനമായ അദ്ദേഹത്തിന്റെ 'ഫൗസുൽകബീറും' അദ്ദേഹം രചിച്ചത് പേർഷ്യൻ ഭാഷയിലാണ്.(*) ഹിജ്റഃ 12-ാം നൂറ്റാണ്ടിലെ മതോദ്ധാരകനായി എണ്ണപ്പെട്ട ഒരു മഹാപണ്ഡിതനും, ഇസ്‌ലാമിനും, മുസ്‌ലിംകൾക്കും വേണ്ടി എത്രയോ വിജ്ഞാന സേവനങ്ങൾ നടത്തിയ മഹാനുമായ അദ്ദേഹത്തെക്കുറിച്ച് മനസ്സിലാക്കുവാൻ, അദ്ദേഹത്തിന്റെ 'ഹുജ്ജത്തുല്ലാഹിൽ ബാലിഗഃ' (**حجة الله البالغة**) എന്ന ഒരൊറ്റ ഗ്രന്ഥം പരിശോധിച്ചാൽ മതിയാകും. ഇസ്‌ലാമിന്റെ സകല തുറകളിലുമുള്ള നിയമങ്ങളുടെയും യുക്തിവശങ്ങളും, തത്വ രഹസ്യങ്ങളും യുക്തിയുക്തം- ക്വുർആന്റെയും, ഹദീഥിന്റെയും, യുക്തിയുടെയും അടിസ്ഥാനത്തിൽ- വിവരിച്ചിട്ടുള്ള അനിതര സാധാരണമായ ഒരു മഹൽഗ്രന്ഥമാണത്. മേൽ കാണിച്ച ക്വുർആൻ പരിഭാഷ മുഴുമിക്കുവാൻ അദ്ദേഹത്തിന് സാധിച്ചത് എത്രമാത്രം അനുഗ്രഹമായിട്ടാണ് അദ്ദേഹം കണക്കാക്കുന്നതെന്ന് അദ്ദേഹത്തിന്റെ പ്രസ്താവനയിൽ നിന്ന് അനുമാനിക്കാം. പേർഷ്യൻ ഭാഷക്ക് അറബിഭാഷയോടും, ഇസ്‌ലാമിനോടുമുള്ള ബന്ധങ്ങൾക്ക് പുറമെ, അതിന് ഇന്ത്യയോടും- വടക്കെ ഇന്ത്യയോട് പ്രത്യേകിച്ചും- ചരിത്രപരമായ പല ബന്ധങ്ങളും ഉണ്ടായിട്ടുണ്ടല്ലൊ. അതുകൊണ്ടായിരിക്കും അദ്ദേഹം പേർഷ്യൻ ഭാഷയിൽ പരിഭാഷ രചിച്ചത്. **الله اعلم**

പല നിലക്കും പ്രാധാന്യം അർഹിക്കുന്ന ഒരു മഹാഗ്രന്ഥമാണ് മൗലാനാ അബ്ദുൽഹക് ദഹ്‌ലവീ (റ)യുടെ ഉറുദു തഫ്സീർ (**تفسير حقانى**) 70 ൽ പരം കൊല്ലങ്ങൾക്ക് മുമ്പാണ് അത് ആദ്യം അച്ചടിക്കപ്പെട്ടത്. ഇപ്പോൾ 30 ഭാഗങ്ങളായി അതിന്റെ പുതിയ പതിപ്പ് പുറത്തിറങ്ങിയിട്ടുണ്ട്. ക്വുർആന്റെ സിദ്ധാന്തങ്ങൾ പ്രമാണസഹിതം, യുക്തിയുക്തമായ നിലയിൽ, മുൻഗാമികളായ മഹാന്മാരുടെ പാതയിൽ നിന്ന് തെറ്റാതെ, വിശദീകരിച്ച് വിവരിച്ചിട്ടുള്ള ഒരു തഫ്സീറാണിത്.

---

***(*) അല്ലാമാ മുഹമ്മദ് മനീർദിമശ്ക്വീയാണ് അത് അറബിയിലേക്ക് വിവർത്തനം ചെയ്തത്. ഈ അറബി പരിഭാഷയെ ആസ്പദമാക്കിയാണ് നാം അതിലെ വാക്യങ്ങൾ ഉദ്ധരിക്കാറുള്ളത്. നമ്മുടെ ഉപരി മദ്രസകളിലും മറ്റും പാഠ്യഗ്രന്ഥമായി അംഗീകരിക്കപ്പെട്ടുവരുന്നതും അതാണ്.***

ശാസ്ത്രീയവും, ചരിത്രപരവുമായ വശങ്ങൾ പണ്ഡിതോചിതമായ നിലയിൽ അദ്ദേഹം അതിൽ വിവരിച്ചിരിക്കുന്നു. മൗലാനാ അബുൽ കലാം ആസാദ് അവർകളുടെ തർജ്ജുമാനുൽ ക്വുർആനും (ترجمان القرآن ) ഉർദു തഫ്സീറുകളുടെ കൂട്ടത്തിൽ വളരെ വമ്പിച്ചൊരു മുതൽക്കൂട്ടാണ്. അദ്ദേഹത്തെപ്പറ്റി ഇന്ന് ഇന്ത്യക്കാരെ ആരെയും പറഞ്ഞറിയിക്കേണ്ടതില്ല. ഹൃദ്യവും സരളവുമായ ഭാഷയിൽ, വിഷയങ്ങളെ സയുക്തികം പ്രതിപാദിച്ചു കാണിക്കുവാനുള്ള കഴിവും, വിജ്ഞാനത്തിന്റെ നാനാ തുറകളിലുള്ള അദ്ദേഹത്തിന്റെ പാണ്ഡിത്യവും അതിന്റെ അടിമുതൽ മുടിവരെ അനുഭവപ്പെടുന്നതാകുന്നു. പക്ഷേ, ക്വുർആന്റെ മൂന്നിൽ രണ്ടു ഭാഗത്തിന്റെ തഫ്സീർ അടങ്ങുന്ന ഭാഗം മാത്രമേ ഇതഃപര്യന്തം പ്രസിദ്ധീകരിക്കപ്പെടുകയുണ്ടായിട്ടുള്ളൂ. ഈ രണ്ട് തഫ്സീറുകളും നമ്മുടെ ഈ ഗ്രന്ഥത്തിലേക്ക് വളരെ ഉപയോഗപ്പെടുത്തിയിട്ടുണ്ട് എന്ന് ഇവിടെ പറഞ്ഞുകൊള്ളട്ടെ.

മലയാള ഭാഷയെ സംബന്ധിച്ചു പറയുകയാണെങ്കിൽ, ഏറെക്കുറെ ഈ (ഹിജ്റഃ 14-ാം) നൂറ്റാണ്ടിന്റെ ആദ്യം മുതൽക്കോ, കഴിഞ്ഞ (13-ാം) നൂറ്റാണ്ടിന്റെ അവസാനം മുതൽക്കോ അറബി മലയാള ലിപിയിലുള്ള 'ക്വുർആൻ തർജ്ജമ'കൾ പുറത്തിറങ്ങി ത്തുടങ്ങിയിരിക്കുന്നുവെന്നാണ് മനസ്സിലാവുന്നത്. അറിവായിടത്തോളം കണ്ണൂർ ക്കാരനായ മായൻകുട്ടി എളയാ(*) എന്ന പണ്ഡിതന്റെ തർജ്ജമയാണ് -കാലപ്പഴക്കം കൊണ്ടും ക്വുർആന്റെ അത്യാവശ്യവിവരണത്തോടുകൂടിയ മുഴുവൻ പരിഭാഷ എന്ന നിലക്കും- കൂട്ടത്തിൽ മുന്നിട്ടു നിൽക്കുന്നത്. അതിന്റെതാണെന്നു തോന്നുന്ന (സു: ഫാത്വിർ മുതൽ സു: ഫത്ഹുകൂടിയുള്ള) ഒരു ഭാഗം മാത്രമാണ് ഞങ്ങളുടെ മുമ്പിലുള്ളത്.(**)

അതിലെ ഭാഷാശൈലി, അതിന്റെ കാലപ്പഴക്കത്തെപ്പറ്റി നമുക്ക് മനസ്സിലാ ക്കിത്തരുന്നു. ഒരു ചരിത്രസ്മരണിക എന്ന നിലക്കും, വായനക്കാർക്ക് അതിന്റെ ഏകദേശ സ്വഭാവം മനസ്സിലാക്കുവാനുമായി, ആ മഹാനുഭാവൻ അന്നത്തെ അറബി മലയാളത്തിലെഴുതിയ ചില വാചകങ്ങൾ നമുക്കിവിടെ ഉദ്ധരിക്കാം. സൂറഃ സുമറിലെ

***(*) വടക്കേ മലബാറിലെ പ്രസിദ്ധ കേയിവംശത്തിൽ ഒരു താവഴിയായ ചൊവ്വരക്കാരൻ വലിയ പുരയിലെ മായിൻകുട്ടികേയി എന്ന ഇദ്ദേഹം, കണ്ണൂർ അറക്കൽ രാജസ്വരൂപത്തിൽ വിവാഹം കഴിച്ചതിന്റെ പേരിലാണ് അദ്ദേഹത്തെ 'എളയാവ്' എന്ന് വിളിക്കുന്നത്. മക്കാശരീഫിൽ മലയാള ഹാജിമാരുടെ താമസ കേന്ദ്രമായിരുന്ന 'കേയീറുബാത്തി'ന്റെ സ്ഥാപകനത്രെ അദ്ദേഹം. ഹിജ്റഃ 1294 ൽ സ്ഥാപിക്കപ്പെട്ട ആ റുബാത്ത് അല്പ വർഷങ്ങൾക്കു മുമ്പ് മസ്ജിദുൽ ഹറാമിന്റെ വികസനാർത്ഥം പൊളിച്ചു നീക്കപ്പെട്ട കെട്ടിടങ്ങളിൽ ഉൾപ്പെട്ടു. അതിന്റെ വില (4 ലക്ഷം സുഊദി റിയാൽ) ഖജനാവിൽ നിക്ഷേപിക്കപ്പെടുകയും ചെയ്തു. ഇപ്പോൾ പകരം മറ്റൊരു റുബാത്ത് സ്ഥാപിക്കപ്പെടുന്നത് സംബന്ധിച്ച സംരംഭങ്ങൾ നടന്നുവരികയാണ്. (23-10-71 ലെ ചന്ദ്രിക വാരാന്തപതിപ്പിൽ നിന്ന്.)***

***(**) ഏറെക്കുറെ മുപ്പതു കൊല്ലങ്ങൾക്കുമുമ്പ് കാലഗതി പ്രാപിച്ച ഒരു മതഭക്തനും ഇസ്ലാമിക ഗ്രന്ഥങ്ങൾ വായിക്കുന്നതിൽ ഉത്സുകനുമായിരുന്ന ഒരു മാന്യ വൃദ്ധന്റെ അനന്തരാവകാശികളിൽ നിന്നാണ് പ്രസ്തുതഭാഗം കണ്ടുകിട്ടിയത്. അതിന്റെ ഇരുപുറത്തുമുള്ള കുറേ കഷ്ണങ്ങൾ നശിച്ചുപോയത് കൊണ്ട് ഗ്രന്ഥകർത്താവിന്റെയോ, അച്ചടിച്ച കാലത്തിന്റെയോ വിവരം അറിയുവാൻ കഴിയുന്നില്ല.***

7-ാം വചനത്തിന്റെ പരിഭാഷയിൽ അദ്ദേഹം പറയുന്നു:-

“വൊരുകുറ്റം ചെയ്ത തടിചുമക്കയില്ലാ ബേറെവൊരു തടിന്റെ കുറ്റത്തിനെ, പിന്നെ നിങ്ങളെ റബ്ബിനെക്കൊള്ളയായിരിക്കും നിങ്ങൾക്കുള്ളെ മടങ്ങും താനം. നിങ്ങൾ അമൽ ചെയ്യുന്നോല് ആയിരിന്നിരിന്നു അങ്ങനെത്തെയാവൊന്നുകൊണ്ടു നിങ്ങളോട് അവൻ ബിശയം അറിവിക്കുന്നദു മൂലം. നുച്ചിയംതന്നെ അല്ലാഹുയാകുന്നത് അറിയുന്നോനായിരിക്കും. ‘ഖൽബു’കളിന്റെ അകത്തുള്ളയാവൊന്നുകൊണ്ടു ഒക്കെയും”

ഖുർആന്റെ പല ‘ജുസ്ഉ്’ (ഭാഗം)കളും, സൂറത്തുകളും പലരാലും അറബി മലയാളത്തിൽ തർജ്ജമ ചെയ്യപ്പെട്ടിട്ടുള്ളതു ഇന്നും പ്രചാരത്തിലുണ്ട്. ഓരോന്നിന്റെയും ഭാഷയിൽ, കാലത്തിനൊത്ത മാറ്റങ്ങളും കാണാം. അറബി മലയാള ലിപിയിൽ ഇസ്ലാമിക വിജ്ഞാനങ്ങൾ വ്യവഹരിക്കുവാനുള്ള സൗകര്യം, മലയാള ലിപിയിൽ അതിനുള്ള അസൗകര്യം, അറബി മലയാളം മുസ്‌ലിംകളുടെ ഒരു പ്രത്യേക സമ്പത്താണെന്ന ബോധം, മലയാളം അഭ്യസിക്കുന്നതിൽ മുസ്‌ലിംകൾക്കുണ്ടായിരുന്ന പിന്നോക്ക മനഃസ്ഥിതി, അത് അമുസ്‌ലിംകളുടെ ഭാഷയാണെന്നുണ്ടായിരുന്ന തെറ്റുധാരണ, അറബി മലയാളത്തിന് മുസ്‌ലിംകൾക്കിടയിലുണ്ടായിരുന്ന പ്രചാരം ഇങ്ങിനെ പല കാരണങ്ങളാൽ ഖുർആൻ പരിഭാഷകളും, ഇതര ഇസ്‌ലാമിക ഗ്രന്ഥങ്ങളും അടുത്തകാലം വരെ അറബി മലയാളലിപിയിലായിരുന്നു എഴുതപ്പെട്ടിരുന്നത്. (‘തർജ്ജമ’എന്ന് പറഞ്ഞാൽതന്നെ, അറബിമലയാളത്തിലുള്ള ഗ്രന്ഥം എന്നായിരുന്നു അർത്ഥം കല്പിക്കപ്പെട്ടിരുന്നത്.) അടുത്ത ചില വർഷങ്ങൾക്ക് മുമ്പ് ഖുർആന്റെ മുഴുവൻ ഭാഗവും- അത്യാവശ്യ വ്യാഖ്യാനത്തോടുകൂടി- അറബി മലയാളത്തിൽ പരിഭാഷ പൂർത്തിയാക്കപ്പെട്ടിട്ടുള്ള ഒരു ഗ്രന്ഥം ജനാബ് കെ. ഉമർ മൗലവി സാഹിബിനാൽ വിരചിതമായിട്ടുണ്ട്. അതിന്റെ ഏതാനും ഭാഗമേ ഇതപര്യന്തം പ്രസിദ്ധീകരിക്കപ്പെട്ടുകഴിഞ്ഞിട്ടുള്ളൂ. ബാക്കി ഭാഗങ്ങളും താമസിയാതെ പുറത്തുവരുമെന്നാശിക്കാം.(*)

ഉപരിസൂചിതങ്ങളായ സ്ഥിതിഗതികളിൽ മാറ്റം വരുകയും, മുസ്‌ലിംകൾക്കിടയിൽ മലയാളലിപിയും, മലയാളസാഹിത്യവും പ്രചരിച്ചുതുടങ്ങുകയും ചെയ്തതോടെ -മലയാള അച്ചുകൂടങ്ങളിൽ അറബി ടൈപ്പുകളും ഉപയോഗിക്കാൻ തുടങ്ങിയതോടുകൂടി വിശേഷിച്ചും- മലയാള ലിപിയിൽ തന്നെ ഇസ്‌ലാമിക ഗ്രന്ഥങ്ങൾ പ്രചാരപ്പെടുവാൻ തുടങ്ങി. അങ്ങിനെ, രണ്ട് മൂന്ന് ദശവർഷങ്ങൾക്കിപ്പുറം മുതൽ ഖുർആന്റെ പല ഭാഗങ്ങളുടെയും തർജ്ജമകൾ മലയാള ലിപിയിൽ തന്നെ പ്രസിദ്ധീകരിക്കപ്പെട്ടിരിക്കുന്നു. മുസ്‌ലിം മാസികാപത്രങ്ങൾ വഴിയായും അതിന്റെ പലഭാഗങ്ങളുടെയും പരിഭാഷ പുറത്തുവരുന്നുണ്ട്. ഖുർആന്റെ അറബി മൂലത്തോടുകൂടി പരിഭാഷാഗ്രന്ഥങ്ങൾ പുറത്തിറക്കുന്നതിൽ, ചില പണ്ഡിതന്മാർക്കൊക്കെ പ്രതിഷേധമുണ്ടായിരുന്നുവെങ്കിലും, ഇന്ന് ആ നിലക്കും വളരെ മാറ്റം വന്നുകഴിഞ്ഞിരിക്കുന്നു. ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരുവിധത്തിൽ, ഖുർആന്റെ വിജ്ഞാനം പ്രചരിപ്പിക്കുന്നതിൽ എല്ലാ വിഭാഗക്കാരും പൊതുവിൽ ശ്രമിച്ചുവരുന്നുണ്ടെന്ന് പറയാം.

25 ൽ പരം കൊല്ലങ്ങൾക്കു മുമ്പ് ഖുർആന്റെ ആദ്യത്തെ ചില ‘ജുസുഉ്’കളുടെ പരിഭാഷ കോഴിക്കോട്, മുസ്‌ലിം ലിറ്ററേച്ചർ സൊസൈറ്റി പ്രസിദ്ധീകരിക്കുകയുണ്ടായി.

---

***(*) ഇതിനകം മുഴുവൻ പ്രസിദ്ധീകരിച്ചു കഴിഞ്ഞിട്ടുണ്ട്. മലയാള ലിപിയിൽ പലതവണ പുനഃപ്രസിദ്ധീകരിക്കുകയും ചെയ്തു.***

അതിന്റെ തുടർന്നുള്ള ഭാഗങ്ങൾ പുറത്തുവരികയുണ്ടായില്ല. പിന്നീട് പല പണ്ഡിതന്മാരുടെയും വകയായി, അവസാനത്തെ ചില 'ജുസുഉ'കളുടെ പരിഭാഷകളും ചില സൂറത്തുകളുടെ പരിഭാഷകളും പലപ്പോഴായി പ്രസിദ്ധപ്പെടുത്തപ്പെട്ടിട്ടുണ്ട്. ഇവയെല്ലാം അറബിമൂലത്തോടുകൂടി മലയാള ലിപിയിലാണുള്ളത്. ചുരുക്കം ചിലത് മാത്രം അറബിമൂലം കൂടാതെയും പ്രസിദ്ധീകരിക്കപ്പെടാതില്ല. ഇവയിൽ പലതിലും, ഈ പരിഭാഷാഗ്രന്ഥത്തിന്റെ എളിയ കർത്താക്കളായ ഞങ്ങൾക്കും ഏറെക്കുറെ പങ്കുവഹിക്കുവാൻ അല്ലാഹു നൽകിയ തൗഫീക് കൃതജ്ഞതാപൂർവ്വം ഇവിടെ സ്മരിച്ചുകൊള്ളുന്നു. ക്വുർആന്റെ മുഴുവൻ മലയാള പരിഭാഷ അടങ്ങുന്ന ഒരു ഗ്രന്ഥം ഇതിനകം പുറത്തായിട്ടുള്ളത് ജനാബ് സി.എൻ. അഹ്മദ് മൗലവി സാഹിബിന്റെ താകുന്നു. ആദ്യത്തെ വാള്യം, 10 കൊല്ലം മുമ്പ് പ്രസിദ്ധീകരിക്കപ്പെട്ടിരുന്നു. ഞങ്ങൾ ഈ പരിഭാഷ എഴുതിക്കൊണ്ടിരിക്കെ (ഒന്നരകൊല്ലം മുമ്പ്) അതിന്റെ തുടർന്നുള്ള ഭാഗങ്ങളുടെ പ്രസിദ്ധീകരണവും പൂർത്തിയാക്കപ്പെട്ടിട്ടുണ്ട്.(*)

## 6

## നമ്മുടെ പരിഭാഷാ ഗ്രന്ഥം

എനി, നമ്മുടെ ഈ പരിഭാഷ ഗ്രന്ഥത്തെക്കുറിച്ചാണ് ചിലത് പറയുവാനുള്ളത്. ഇതിൽ ക്വുർആന്റെ അറബിമൂലവും, പരിഭാഷയും, അത്യാവശ്യ വ്യാഖ്യാനവും വിവരണവും അടങ്ങുന്നു. കൂടാതെ ഒറ്റവാക്കുകളുടെ അർത്ഥവും കൊടുത്തിട്ടുണ്ട്. പരിഭാഷയിലും വ്യാഖ്യാന വിവരണങ്ങളിലും ഞങ്ങൾ സ്വീകരിച്ചിട്ടുള്ള നിലപാടും, സ്വഭാവവും ഏതാണ്ട് എങ്ങിനെയായിരിക്കുമെന്ന് ഈ മുഖവുര വായിക്കുന്നവരെ പരിചയപ്പെടുത്തേണ്ടുന്ന ആവശ്യമുണ്ടായിരിക്കയില്ല. ക്വുർആൻ വ്യാഖ്യാനത്തെ സംബന്ധിച്ച് മുകളിൽ പ്രസ്താവിച്ച തത്വങ്ങളെ– ഇബ്നു ജരീർ (റ), ഇബ്നു കഥീർ (റ), ശാഹ്‌വലിയുല്ലാഹ് (റ) എന്നീ മഹാന്മാരിൽനിന്ന് നാം മുകളിൽ ഉദ്ധരിച്ച പ്രസ്താവനകളുടെ സാരങ്ങൾ വിശേഷിച്ചും– ഫലത്തിൽ വരുത്തുവാൻ ഞങ്ങൾ കഴിവതും പരിശ്രമിച്ചിട്ടുണ്ട്. ചുരുക്കി പറയുന്ന പക്ഷം -പരിഭാഷയെ സംബന്ധിച്ചടത്തോളം-ക്വുർആന്റെ പദങ്ങളുടെയും, ഘടന ക്രമങ്ങളുടെയും അർത്ഥോദ്ദേശ്യങ്ങൾ വിട്ടുകളയാതെ തർജ്ജമയിൽ വരുത്തുവാനും അതോടൊപ്പം വാചകങ്ങളുടെ സാരങ്ങൾക്ക് കോട്ടം പറ്റാതെ കഴിക്കുവാനും കഴിവുപോലെ യത്നിച്ചിരിക്കുന്നു. വ്യാഖ്യാനങ്ങളിൽ ക്രമപ്രകാരം ക്വുർആൻ, ഹദീഥ്, സ്വഹാബികൾ തുടങ്ങിയ മുൻഗാമികളായ മഹാന്മാരുടെ പ്രസ്താവനകൾ, പ്രധാന ക്വുർആൻ വ്യാഖ്യാതാക്കളുടെ ബലമായ അഭിപ്രായങ്ങൾ എന്നിവയ്ക്ക് മുൻഗണന നൽകിയിരിക്കുന്നു. ഒറ്റവാക്കിൽ പറഞ്ഞാൽ ഇതൊരു 'സലഫീ തഫ്സീർ' (പൗരാണികാദർശത്തിലുള്ള ക്വുർആൻ വ്യാഖ്യാനം) ആയിരിക്കുവാനാണ് ഞങ്ങൾ ശ്രമിച്ചിട്ടുള്ളത്. അതിൽ ഞങ്ങൾ എത്രകണ്ട് വിജയിച്ചിട്ടുണ്ടെന്ന് അല്ലാഹുവിനറിയാം.

***(*) ഇതുവരെ ആരും സ്വീകരിച്ചിട്ടില്ലാത്തതും, ഇസ്‌ലാമിക പ്രമാണങ്ങൾക്കു നിരക്കാത്തതുമായ ചില അർത്ഥവ്യാഖ്യാനങ്ങൾ അടങ്ങിയിരിക്കകൊണ്ട് ഈ ഗ്രന്ഥം കേരള മുസ്‌ലിംകൾക്കിടയിൽ വിമർശന വിധേയമായിട്ടുണ്ട്. രണ്ടാം പതിപ്പ് അച്ചടി തുടങ്ങും മുമ്പ് വേറെ ചില ക്വുർആൻ പരിഭാഷകളും പുറത്തുവന്നിട്ടുണ്ട്.***

അതേസമയത്ത്, കാലോചിതവും, സന്ദർഭോചിതവുമായ പല വിഷയങ്ങളും, യഥാസ്ഥാനങ്ങളിൽ ഉൾക്കൊള്ളിച്ചിട്ടുമുണ്ട്. ആവശ്യം കാണുന്നിടത്ത് വിശദീകര ണത്തോടുകൂടിയും, അല്ലാത്തപ്പോൾ സംക്ഷിപ്തമായും വിഷയങ്ങൾ കൈകാര്യം ചെയ്യപ്പെട്ടിരിക്കുന്നു.

വ്യത്യസ്ത വ്യാഖ്യാനങ്ങളോ, ഉദ്ദേശ്യ വിവരണത്തിൽ ഭിന്നാഭിപ്രായങ്ങളോ കാണുന്നിടത്ത് കഴിയുന്നതും അവ തമ്മിൽ യോജിപ്പിക്കുവാനും, അവയിലടങ്ങിയ പ്രയോജനകരമായ ഭാഗങ്ങൾ ഉപയോഗപ്പെടുത്താനും ശ്രമിക്കും. അതിനു സാധ്യതയില്ലാത്തപ്പോൾ, അത്തരം പ്രസ്താവനകളെ അപ്പടി ഉദ്ധരിച്ചു മതിയാക്കുകയും, സ്വീകാര്യമല്ലെന്ന് കാണുന്ന അഭിപ്രായങ്ങളെ അവഗണിച്ചു കളയുകയും ചെയ്യും. എന്നാൽ, തെറ്റിദ്ധാരണയും ആശയക്കുഴപ്പവും ഉണ്ടാകുന്നതും, ജനമദ്ധ്യെപ്രചാരത്തിലുള്ളതുമായ പ്രസ്താവനകളെ ചൂണ്ടിക്കാട്ടി അവയിലെ സത്യാസത്യങ്ങളെ എടുത്തുകാട്ടുവാനും പരിശ്രമിച്ചിരിക്കുന്നു. ചരിത്രപരവും, ശാസ്ത്രീയവുമായ പല വിവരണങ്ങളും അതത് സന്ദർഭമനുസരിച്ചു നൽകിയിട്ടുണ്ട്.

അവസാനത്തെ ('മുഫസ്സ്വൽ' വിഭാഗത്തിൽപെട്ട) ചെറിയ സൂറത്തുകളൊഴിച്ച് ബാക്കി എല്ലാ സൂറത്തുകളുടെയും ആരംഭത്തിൽ, അതതു സൂറത്തുകളിൽ അടങ്ങിയിട്ടുള്ള പ്രധാന പ്രതിപാദ്യവിഷയങ്ങളുടെ സംഗ്രഹങ്ങളും കൊടുത്തിരി ക്കുന്നു.(*) കൂടാതെ, അതതു സ്ഥാനങ്ങളിലെ പ്രധാന പ്രതിപാദ്യ വിഷയങ്ങളും അതതിലെ പാഠങ്ങളും യഥാസമയം ചൂണ്ടിക്കാട്ടുന്നതിന് പുറമെ, പ്രത്യേകം എടുത്തു വിവരിക്കേണ്ടതാണെന്ന് കാണുന്ന വിഷയങ്ങൾ -പ്രത്യേക തലക്കെട്ടുകൾ കൊടുത്തുകൊണ്ട്- അതതു സൂറത്തുകൾക്ക് ശേഷവും വിവരിച്ചുകാണാം. ഇങ്ങിനെ വിവരിക്കുന്ന വിഷയങ്ങൾ 'വ്യാഖ്യാനക്കുറിപ്പ്' എന്ന പേരിൽ -സൗകര്യാർത്ഥം- പ്രത്യേകം ക്രമനമ്പറുകളോടുകൂടിയാണ് കൊടുത്തിട്ടുള്ളത്. ഈ വ്യാഖ്യാനക്കുറി പ്പുകൾ ഓരോന്നും വാസ്തവത്തിൽ ഓരോ സ്വതന്ത്ര ലേഖനമായിക്കരുതാവുന്ന താകുന്നു. അതുപോലെത്തന്നെ, ഈ മുഖവുരയിലെ അവസാനത്തെ ഈ ഖണ്ഡിക ഒഴിച്ചു ബാക്കി ഭാഗങ്ങളും ഒരു സ്വതന്ത്ര ഗ്രന്ഥമായി കരുതാവുന്നതാകുന്നു. അഥവാ, അവയെല്ലാം, വേണ്ടിവന്നാൽ പ്രത്യേകം പ്രത്യേകം പ്രസിദ്ധീകരിക്കാവുന്ന തരത്തിലാണുള്ളത്.

വായനക്കാർ മിക്കവാറും രണ്ടുതരക്കാരായിരിക്കും: ഒന്നോ രണ്ടോ ആവർത്തിവായിച്ച് തൃപ്തിയടയുന്നവരും, ആവർത്തിച്ചാവർത്തിച്ചു വായിച്ചു പഠിക്കുന്നവരും. ഈ രണ്ടാമത്തെ വിഭാഗത്തെ കൂടുതൽ പരിഗണിച്ചുകൊണ്ടാണ് ഞങ്ങൾ ഈ ഗ്രന്ഥം തയ്യാറാക്കിയിട്ടുള്ളത് എന്ന് ഇവിടെ ചൂണ്ടിക്കാട്ടികൊള്ളുന്നു. ഒറ്റവാക്കുകളുടെ അർത്ഥങ്ങൾക്കായി ഗ്രന്ഥത്തിന്റെ കാര്യമായ ഒരു ഭാഗം വിനിയോഗിച്ചിരിക്കുന്നതും മറ്റും അവരെ ഉദ്ദേശിച്ചാണ്. പരിഭാഷയും വ്യാഖ്യാനവും വായിച്ചതുകൊണ്ട് തൃപ്തിപ്പെടാതെ, ഓരോ ആയത്തിന്റെയും പദാർത്ഥങ്ങൾ ശ്രദ്ധാപൂർവ്വം ആവർത്തിച്ചുവായിച്ചു വരുന്നതായാൽ, ക്വുർആന്റെ അർത്ഥം ഏതാണ്ട് ഒരു വിധത്തിൽ സ്വയം തന്നെ ഗ്രഹിക്കുമാറാകുവാനും, അറബിഭാഷയിൽ ഒരു ചുരു

***(*) അവസാനം പ്രസിദ്ധീകരിച്ച ഫാതിഹഃ മുതൽ ഇസ്റാഅ് കൂടിയുള്ള ആദ്യപകുതിയിൽ ഈ സംഗ്രഹം ചേർത്തിട്ടില്ല. അതിനാൽ ഈ പതിപ്പിൽ പൂർണമായും ഒഴിവാക്കിയിരിക്കുന്നു.***

ങ്ങിയ പരിചയം കൈവരുവാനും അതു സഹായിക്കുമെന്നാണ് ഞങ്ങളുടെ പ്രതീക്ഷ. അല്ലാഹു സഹായിക്കട്ടെ. آمين

ഓരോ ആയത്തിലും വന്നിട്ടുള്ള പദങ്ങൾക്ക് -അവ എത്രവട്ടം ആവർത്തിക്കപ്പെട്ടിട്ടുണ്ടെങ്കിലും ശരി- അതത് ആയത്തുകൾ ഉൾക്കൊള്ളുന്ന അതേ പുറത്തുതന്നെ ആയത്തിന്റെ നമ്പർ സഹിതം ചുവട്ടിൽ അർത്ഥം കൊടുത്തുകാണാം. പല അർത്ഥങ്ങൾ വരാവുന്ന പദങ്ങൾക്ക് ഒന്നിലധികം അർത്ഥങ്ങൾ കൊടുത്തിട്ടുള്ളതും, വാക്കർത്ഥത്തിന് പുറമെ ചിലേടങ്ങളിൽ ഉദ്ദേശ്യാർത്ഥവും ബ്രാക്കറ്റിൽ കൊടുത്തിട്ടുള്ളതും, പഠിക്കുവാൻ ഉദ്ദേശിച്ച് വായിക്കുന്നവർക്ക് വളരെ ഉപകാരപ്പെട്ടേക്കും. പദങ്ങളുടെ അർത്ഥങ്ങൾ പരിചയപ്പെട്ടശേഷം, ആയത്തുകളുടെ പരിഭാഷ ഒന്നുരണ്ടാവർത്തി വീണ്ടും വായിക്കുന്ന പക്ഷം, വാക്യങ്ങളുടെ അത്യാവശ്യസാരങ്ങളും സ്വയം ഗ്രാഹ്യമായിത്തുടങ്ങും. ان شاء الله

വലിയ ആയത്തുകളിൽ അധികവും, ഒന്നിലധികം -പൂർണമോ അപൂർണമോ ആയ- വാക്യങ്ങളാൽ ഘടിപ്പിക്കപ്പെട്ടവയായിരിക്കും. അങ്ങിനെയുള്ള ഘടകങ്ങളുടെ അർത്ഥം വെവ്വേറെ മനസ്സിലാകത്തക്കവണ്ണം പരിഭാഷയിൽ വാക്യങ്ങൾ വരിമാറ്റി -മുറിച്ച് മുറിച്ച്- ചേർക്കുകയും ചെയ്തിരിക്കുന്നു. ആകയാൽ, ഓരോ വാക്യത്തിന്റെ അർത്ഥവും വെവ്വേറെ മനസ്സിലാക്കുവാൻ പ്രയാസമുണ്ടായിരിക്കയില്ല. വാചകഘടന നോക്കുമ്പോൾ, പരസ്പരം ബന്ധപ്പെട്ടു നിൽക്കുന്ന ഒന്നിലധികം ആയത്തുകൾക്കും, നീണ്ട വാക്യങ്ങൾക്കും ഒന്നായി -ഒരേ വാചകത്തിൽ- അർത്ഥം കൊടുക്കാതെ, വാക്യങ്ങൾ മുറിച്ച് പരിഭാഷ നൽകിയിട്ടുള്ളതും ഈ ആവശ്യാർത്ഥമാകുന്നു. ഭാഷാപരമായ ഒഴുക്കിനെക്കാൾ വായനക്കാർക്ക് അർത്ഥം ഗ്രഹിക്കുവാനുള്ള സൗകര്യത്തിനാണ് മുൻഗണന നൽകിയിരിക്കുന്നത്.

വ്യാഖ്യാനങ്ങൾ കൊടുത്തിരിക്കുന്നത് അടിക്കുറിപ്പുകളായിക്കൊണ്ടല്ല, ഒന്നോ അധികമോ ആയത്തുകളും, അവയുടെ പരിഭാഷയും തീർന്ന ഉടനെ, ആ ആയത്തുകളെ സംബന്ധിച്ച വിവരണം തുടർന്നുകൊടുക്കുകയും, പിന്നീട് വേറെ ആയത്തുകൾ തുടങ്ങുകയുമാണ് ചെയ്തിരിക്കുന്നത്. ആകയാൽ, ആയത്തുകളുടെ അർത്ഥം വായിച്ചു തീരും മുമ്പായി, ഇടക്കുവെച്ച് അടിക്കുറിപ്പുകൾ ശ്രദ്ധിക്കേണ്ടുന്ന ആവശ്യം വായനക്കാർക്ക് നേരിടുകയില്ല. പരിഭാഷ വായിച്ചു കഴിഞ്ഞ ആയത്തുകളെ സംബന്ധിച്ച് മനസ്സിലാക്കേണ്ടുന്ന കാര്യങ്ങൾ മനസ്സിലാക്കിയ ശേഷംമാത്രം അടുത്ത ആയത്തുകളിലേക്ക് നീങ്ങുവാൻ ഇത് സഹായകമായിരിക്കും.

വ്യാഖ്യാന വേളയിൽ, സന്ദർഭോചിതങ്ങളായ ക്വുർആൻ വാക്യങ്ങൾ, ഹദീഥുകൾ മുതലായവ ഉദ്ധരിച്ചുകാണാം. മിക്കവാറും അവയുടെ അറബിമൂലവും, തുടർന്നുകൊണ്ട് അർത്ഥവും- അല്ലെങ്കിൽ സാരവും- കൊടുത്തിരിക്കും. ഇവ വായിക്കുമ്പോൾ, അർത്ഥസാരങ്ങൾ മാത്രം വായിച്ചു മതിയാക്കാതെ, മൂലവും വായിച്ചു ശീലിക്കേണ്ടതാകുന്നു. ക്വുർആനും ഹദീഥുമായി വായനക്കാർക്ക് കൂടുതൽ പരിചയം ഉണ്ടാക്കുക കൂടി ഇത് മൂലം ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു. അറബി ലിപികൾ വായിക്കുവാൻ അറിയാത്തവർക്ക് അറബിമൂലങ്ങൾ കൊണ്ട് വിശേഷിച്ച് ഗുണമൊന്നുമില്ലെങ്കിലും അതിന് സാധിക്കുന്നവർക്കെല്ലാം ഇത് പ്രയോജനകരമായിരിക്കും. സ്ഥല ദൈർഘ്യം വന്നുപോകുന്നതോ, പ്രത്യേകാവശ്യം കാണപ്പെടാത്തതോ ആയ സന്ദർഭങ്ങളിൽ മാത്രമേ -അറബിമൂലങ്ങൾ കൊടുക്കാതെ- അവയുടെ അർത്ഥമോ സാരമോ മാത്രം

കൊടുത്തു മതിയാക്കാറുള്ളൂ. അവിടെ മിക്കവാറും ആയത്തിന്റെ നമ്പർ കൊടുത്തിട്ടുമുണ്ട്.

അറബി പദങ്ങളുടെ ഉച്ചാരണസംബന്ധമായ കാര്യങ്ങൾ വിവരിക്കുമ്പോൾ, അതതു പദങ്ങളുടെ ഉച്ചാരണരൂപങ്ങളും പദങ്ങളും, അർത്ഥസംബന്ധമായ കാര്യങ്ങൾ വിവരിക്കുമ്പോൾ, അവയുടെ അർത്ഥരൂപങ്ങളും മലയാള ലിപിയിൽ പ്രത്യേകം അടയാളപ്പെടുത്തുന്നതാണ്. ഇതും വായനാവേളയിൽ പ്രത്യേകം മനസ്സിരുത്തേ ണ്ടതാകുന്നു. അറബി വായിക്കുവാൻ അറിയാത്തവരെ സംബന്ധിച്ചിടത്തോളം ആവശ്യ മില്ലാത്തതോ, അവർക്ക് ഗ്രഹിക്കുവാൻ പ്രയാസമായതോ ആയ വല്ല വിശദീ കരണവും നൽകേണ്ടിവരുമ്പോൾ, അത്തരം മൂലപദങ്ങളുടെ അറബി രൂപംകൊണ്ട് മതിയാക്കുകയും ചെയ്യും.

മുമ്പ് സൂചിപ്പിച്ചതുപോലെ, ഇതൊരു സ്വതന്ത്ര പരിഭാഷയോ, ആശയ വിവർത്തനമോ അല്ല. കഴിയുന്നതും മൂലത്തിന്റെ നേർക്കുനേരെയുള്ള പരിഭാഷയാണ്. ആകയാൽ, മലയാള ഭാഷയുടെ ഒഴുക്കും ഭംഗിയും വിലയിരുത്തുന്നതിൽ ഏറെക്കുറെ കോട്ടങ്ങൾ വന്നുപോയിരിക്കുമെന്നത് സ്വാഭാവികമാണ്. ഇതിനുള്ള കാരണങ്ങൾ നാം മുമ്പ് ചൂണ്ടിക്കാട്ടിയിട്ടുണ്ട്. എന്നാലും, ഭാഷാപരമായി ക്ഷന്തവ്യമല്ലാത്ത തെറ്റുകൾ വരാതെ കഴിച്ചുകൂട്ടുവാൻ ഞങ്ങൾ -ഞങ്ങളുടെ അറിവും കഴിവുമനുസരിച്ച്- ശ്രമിച്ചിട്ടുണ്ട്. ഒരു പക്ഷേ, ഈ ഗ്രന്ഥം വായിക്കുന്നവരിൽ അറബി അറിയാത്ത ചില വായനക്കാർക്കുപോലും -ഒറ്റവാക്കുകളുടെ അർത്ഥം വേണ്ടതുപോലെ പരിചയപ്പെട്ടു കഴിഞ്ഞാൽ- ചില ആയത്തുകൾക്കെങ്കിലും ഇതിനെക്കാൾ ഒഴുക്കിലും ഭംഗിയിലും പരിഭാഷ നല്കുവാൻ സാധിച്ചെന്നുവരാം. അങ്ങിനെ സാധിക്കുമാറാകണമെന്നു തന്നെയാണ് ഞങ്ങളുടെ അഭിലാഷവും, പ്രാർത്ഥനയും. പരിഭാഷയുടെ ചന്തത്തി നുവേണ്ടി ആയത്തിന്റെ അർത്ഥപരമായ വല്ല വശങ്ങളിലും വിട്ടുവീഴ്ച ചെയ്യു ന്നതിനേക്കാൾ, അർത്ഥോദ്ദേശ്യങ്ങൾ മനസ്സിലാക്കുവാൻവേണ്ടി ഭാഷാ സൗന്ദര്യം കുറഞ്ഞുപോകുന്നതിലാണ് ഞങ്ങൾ നന്മകാണുന്നത്. വായനക്കാരിൽ ഭൂരിഭാഗവും സാധാരണക്കാരായിരിക്കുന്നത് കൊണ്ട് മലയാളം വായിക്കുവാൻ അറിയുന്നവർക്കെല്ലാം വായിച്ചറിയുവാൻ പറ്റുന്ന നിലവാരത്തിലായിരിക്കണം ഇതിന്റെ ഭാഷയും, പ്രതിപാദനരീതിയും എന്നാണ് ഞങ്ങളുടെ ആഗ്രഹം. അതേ സമയത്ത്, ഈയുള്ളവർ ഭാഷയിലോ മറ്റോ വ്യുൽപത്തി നേടിയവരൊട്ടല്ലതാനും.

'റബ്ബ്, ഇലാഹ്, റസൂൽ, നബി, സകാത്ത്, ഈമാൻ, ശിർക്ക്' എന്നിവപോലെ, സാധാരണ ഉപയോഗത്തിലിരിക്കുന്ന അറബി വാക്കുകൾക്കു മിക്കപ്പോഴും തർജ്ജമ കൊടുക്കാറില്ല. ഇതിന് പല കാരണങ്ങളുണ്ട്. ചില വാക്കുകളുടെ ഉദ്ദേശ്യം മനസ്സിലാക്കുവാൻ അവയുടെ തർജ്ജമയെക്കാൾ ഉപകരിക്കുക അതേ മൂലവാക്കുകൾ തന്നെയായിരിക്കും. ചില വാക്കുകളുടെ ഉദ്ദേശ്യം മുഴുവനും കാണിക്കത്തക്ക വാക്കുകൾ മലയാളത്തിൽ വിരളമായിരിക്കും. മറ്റു ചിലതിന്റെ ആശയം വ്യക്തമാക്കുവാൻ കുറെ അധികം മലയാള പദങ്ങൾ ആവശ്യമായേക്കും. ചില വാക്കുകൾക്കു പരിഭാഷ സ്വീകരിക്കുന്ന പക്ഷം ആ വാക്കുകളിൽ അടങ്ങിയിരിക്കുന്ന ഗൗരവത്തിന് കോട്ടം ബാധിച്ചേക്കും. ഇതിനെല്ലാം പുറമെ, വായനക്കാരിൽ ക്രമേണ അറബിവാക്കുകളുമായി ഇണക്കവും പരിചയവും ഉണ്ടാക്കിത്തീർക്കുവാനും ഇത് ഉതകുമല്ലോ.

മലയാളത്തിൽ സംസാരിക്കുമ്പോൾ, സ്ഥാനത്തും അസ്ഥാനത്തും ഇംഗ്ലീഷ്, സംസ്കൃതം, ഹിന്ദി മുതലായ പദങ്ങൾ കൂട്ടിക്കലർത്തി സംസാരിക്കുന്നത് ഒരു

'പരിഷ്ക്കാര'മായിട്ടാണ് ചിലരൊക്കെ ഗണിക്കാറുള്ളത്. അതേ സമയത്ത് അത്യാവശ്യം അറബിയിൽ പരിചയമുള്ള ആളുകൾ പോലും അന്യോന്യം സംസാരിക്കുമ്പോൾ, ഇടയ്ക്കു അറബിവാക്കുകൾ ഉപയോഗിക്കുന്നത് ആ 'പരിഷ്ക്കാര'ത്തിന്നു നിരക്കാത്തതാണെന്ന ഭാവവും ചിലരിൽ പ്രകടമായിക്കാണാം. അറബിഭാഷയുടെ പ്രചരണത്തിനായി പരിശ്രമിക്കുകയും പ്രസംഗിക്കുകയും ചെയ്യുന്ന ചില ആളുകൾ പോലും ഇതിൽനിന്ന് ഒഴിവല്ലെന്നതാണ് കൂടുതൽ ആശ്ചര്യം! ഈ പരിതഃസ്ഥിതിയിൽ –മലയാളത്തിനിടയിൽ ഇംഗ്ലീഷ് വാക്കുകളും മറ്റും ഉപയോഗിക്കാറുള്ളത് പോലെ ത്തന്നെ– വായനക്കാർക്കിടയിൽ പരിചിതങ്ങളായ ചില അറബിവാക്കുകൾ ഇടയ്ക്കിടെ ഉപയോഗിക്കുന്നതിൽ ഒട്ടും അഭംഗിയുള്ളതായി തോന്നുന്നില്ല. എന്നാലും, ചിലപ്പോഴൊക്കെ അവയുടെ അർത്ഥങ്ങളും നിർവചനങ്ങളും കൊടുത്തിരിക്കുകയും ചെയ്യും. ചില സംഭവങ്ങളിൽ, അറബിപദങ്ങളുടെ നേർക്ക് നേരെയുള്ള വാക്കർത്ഥം ഉപയോഗിക്കുമ്പോൾ ഉദ്ദേശ്യം വ്യക്തമാവുകയില്ലെന്ന് വരും. അങ്ങിനെ വരുമ്പോൾ, പരിഭാഷയിൽ അവയുടെ ഉദ്ദേശ്യാർത്ഥമായിരിക്കും കൊടുക്കുക. ഒറ്റവാക്കർത്ഥവും, വ്യാഖ്യാനവും വായിക്കുമ്പോൾ ഇതു മനസ്സിലാക്കാവുന്നതുമാകുന്നു.

പല ഭൂപടങ്ങളും കൊടുത്തിട്ടുള്ളത് വായനക്കാർക്ക് വളരെ ഉപയോഗപ്പെടുമെന്ന് കരുതുന്നു. ഓരോ പടത്തെ സംബന്ധിച്ചും അറിഞ്ഞിരിക്കേണ്ടുന്ന കുറിപ്പുകൾ അതതിന്റെ പിൻപുറത്ത് ചേർത്തിരിക്കുന്നു. ഈ പടങ്ങൾ എല്ലാം ഈ ഗ്രന്ഥത്തിന്റെ ആദ്യഭാഗത്തിലാണ് ചേർക്കപ്പെട്ടിരിക്കുന്നത്. ഈ ഗ്രന്ഥം വായിക്കുമ്പോൾ പല സന്ദർഭങ്ങളിലും പ്രസ്തുത പടങ്ങൾ നോക്കേണ്ടുന്ന ആവശ്യം നേരിട്ടേക്കാം. മറ്റു ചില ഗ്രന്ഥങ്ങൾ വായിക്കുന്നവർക്കും ഈ പടങ്ങൾ ഉപയോഗപ്പെടു ത്താവുന്നതായിരിക്കും. വിവിധ അറ്റ്ലസുകൾ (ഭൂപട പുസ്തകങ്ങൾ) നോക്കി പരിശോധിച്ചും മറ്റുപ്രകാരത്തിലും വളരെ പരിശ്രമം നടത്തിക്കൊണ്ടാണ് അവയിലെ പ്രാചീനകാല ചരിത്ര ഭൂപടങ്ങൾ തയ്യാറാക്കപ്പെട്ടിട്ടുള്ളത്. ഈ വിഭാഗത്തിൽ കാണപ്പെടുന്ന സ്ഥലപേരുകളും, അതിർത്തി നിർണയങ്ങളും പ്രാചീനകാലത്തെ പേരുകളും, അതിരടയാളങ്ങളുമാകുന്നു. ഇന്ന് അവയെല്ലാം എത്രയോ മാറ്റങ്ങളെ പിന്നിട്ടുകഴിഞ്ഞിരിക്കുകയാണ്.

## ഈ ഗ്രന്ഥത്തിൽ ഞങ്ങളുടെ അവലംബം

ക്വുർആൻ പരിഭാഷയിലും, വ്യാഖ്യാന വിവരണങ്ങളിലും, വാക്കർത്ഥങ്ങളിലും, ഞങ്ങൾ അവലംബമായി സ്വീകരിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ പലതുണ്ട്. മുൻഗാമികളുടെയും പിൻഗാമികളുടെയും തഫ്സീർ ഗ്രന്ഥങ്ങളിൽ സാധാരണ പ്രചാരത്തിലുള്ള വളരെ അറബി തഫ്സീറുകളും, ചില ഉർദു–ഇംഗ്ലീഷ് തഫ്സീറുകളും, പല ഹദീഥ് ഗ്രന്ഥ ങ്ങളും, ഇസ്‌ലാം ചരിത്രം, ഭാഷാ നിഘണ്ടു മുതലായ വിഷയങ്ങളിലുള്ള ഗ്രന്ഥങ്ങളും ഈ ആവശ്യാർത്ഥം ഞങ്ങൾ ശേഖരിച്ച് ഉപയോഗപ്പെടുത്തിയിട്ടുണ്ട്. അവയിൽ കൂടുതൽ ഉപയോഗപ്പെടുത്തിയിട്ടുള്ളത് ഇവയാകുന്നു:–

### അറബി തഫ്സീർ ഗ്രന്ഥങ്ങൾ

1. തഫ്സീർ ഇബ്നുജരീർ جامع البيان فى تفسير القرآن للامام ابى جعفر محمد بن جرير الطبري
2. തഫ്സീർ ഇബ്നുകഥീർ تفسير الامام عماد الدين ابن كثير

3. തഫ്സീർ റാസി — تفسير الكبير للامام فخر الدين الرازي
4. തഫ്സീർ കശ്ശാഫ് (സമഖ്ശരി) — الكشاف للامام جار الله الزمخشري
5. തഫ്സീർ ബൈദ്വാവീ — وار التنزيل واسرار التأويل للامام عبد الله بن عمر البيضاوي
6. തഫ്സീർ നീസാപൂരീ — غرائب القرآن ورغائب الفرقان لنظام الدين النيسابوري
7. തഫ്സീർ റൂഹുൽമആനീ (ആലുസീ) — روح المعانى للالوسي
8. തഫ്സീർ ഫത്ത്ഹുൽക്വദീർ (ശൗകാനി) — فتح القدير للشوكاني
9. തഫ്സീർ മറാഗീ — تفسير المراغي للشيخ احمد مصطفى المراغي
10. തഫ്സീർ അൽമനാർ (റശീദ് രിദ്വാ) — تفسير المنار للسيد رشيد رضا
11. തഫ്സീർ സ്വഫ്വത്തുൽ ഇർഫാൻ (ഫരീദ് വജ്ദീ) — صفوة العرفان للاستاذ فريد و جدي
12. തഫ്സീർ ഫീളിലാലിൽ ക്വുർആൻ (മുഹമ്മദ് ക്വുത്ബ്) — فى ظلال القرآن للسيد محمد قطب
13. തഫ്സീർ ത്വൻത്വാവീ — الجواهر للشيخ طنطاوى جوهري
14. തഫ്സീറുൽ ക്വുർആൻ ബികലാമിർ റഹ്മാൻ (ഥനാഉല്ലാ:) — تفسير ثنائى لمولانا ابى الوفاء ثناء الله

## ഉർദു തഫ്സീറുകൾ

1. തഫ്സീർ ഹക്വാനീ — تفسير حقانى لمولانا عبد الحق الدهلوي
2. തർജുമാനുൽ ക്വുർആൻ (മൗലാനാ ആസാദ്) — ترجمان القرآن لمولانا ابى الكلام آزاد
3. തഫ്സീർ ഥനാഈ — تفسير ثنائى لمولانا ابى الوفاء ثناء الله

## ഇംഗ്ലീഷ് തഫ്സീർ

1. അല്ലാമാ യൂസുഫ് അലിയുടെ ഇംഗ്ലീഷ് തഫ്സീർ — Holy Quran by A. Yusuf Ali

## ഹദീഥ് ഗ്രന്ഥങ്ങൾ

1. സ്വഹീഹുൽ ബുഖാരി — الجامع الصحيح للامام ابى عبد الله محمد بن اسماعيل البخاري
2. സ്വഹീഹു മുസ്ലിം — صحيح مسلم بن الحجاج القشيرى النيسابوري
3. ഫത്ഹുൽബാരീ (ബുഖാരിയുടെ വ്യാഖ്യാനം - അസ്ക്വലാനീ) — فتح البارى اللحافظ بن حجر العسقلاني
4. മിശ്ക്കാത്ത് (തിബ്രീസി) — شكاة المصابيح للشيخ ولى الدين التبريزي
5. രിയാദ്വുസ്വാലിഹീൻ (നവവീ) — رياض الصلحين للامام النووي

## അറബി നിഘണ്ടുക്കൾ

1. മുഫ്റദാത്ത് റാഗിബ് — المفردات فى غريب القرآن للشيخ ابى القاسم الراغب

2. ക്വാമൂസ് القاموس الكبير للامام الفيروزابادي

3. മുൻജിദ് المنجد فى اللغة والادب والعلوم للكاتولكيين

ഇവയ്ക്കുപുറമെ, അറബി, ഉർദു, ഇംഗ്ളീഷ് എന്നീ ഭാഷകളിലുള്ളതും, സാധാരണ ഉപയോഗത്തിലിരിക്കുന്നതുമായ മറ്റു പല തഫ്സീറുകളും, ഉർദു, അറബി-ഇംഗ്ളീഷ്, ഇംഗ്ളീഷ്-മലയാളം, മലയാളം എന്നീ ഭാഷകളിലുള്ള ചില നിഘണ്ടുക്കളും, ക്വുർആൻ, ഹദീഥ്, ചരിത്രം മുതലായ ഇസ്‌ലാമിക വിജ്ഞാന തുറകളിൽ രചിക്കപ്പെട്ടിട്ടുള്ള ചില പ്രധാന ഗ്രന്ഥങ്ങളും ഞങ്ങൾ വളരെ ഉപയോഗപ്പെടുത്തിയിട്ടുണ്ട്. അവയുടെ പേരുകൾ ഉദ്ധരിച്ചു ദീർഘിപ്പിക്കുവാൻ ഇവിടെ മിനക്കെടുന്നില്ല.

## സമാപനം

## ഞങ്ങളുടെ പ്രവർത്തനം

അല്ലാഹു ഉദ്ദേശിക്കുമ്പോഴാണല്ലോ ഏതൊരുകാര്യവും ഉണ്ടാവുക. ഒരു കാര്യം ഉണ്ടാവണമെന്ന് അവൻ നിശ്ചയിക്കുമ്പോൾ, അതു പ്രയോഗത്തിൽ വരുന്നതിനാവശ്യമായ എല്ലാ സാഹചര്യങ്ങളും സൃഷ്ടിച്ച് അവൻ അതിന് സന്ദർഭം ശരിപ്പെടുത്തുന്നു.

പരേതനായ ഖാൻബഹദൂർ വി.കെ. ഉണ്ണിക്കമ്മുസാഹിബ് അവർകളുടെ പുത്രനും, കേരളത്തിലെ ഒരു പൗരപ്രധാനിയുമായ ജനാബ് കെ.പി. മുഹമ്മദ് സാഹിബ് (ബി.എ) അവർകൾക്ക് വിശുദ്ധ ക്വുർആൻ മുഴുവൻ ഭാഗവും മലയാളത്തിൽ പരിഭാഷ ചെയ്തു പുറത്തിറക്കിയാൽ കൊള്ളാമെന്ന് ഒരു ആഗ്രഹം അല്ലാഹു ജനിപ്പിച്ചു. മൂന്നുകൊല്ലം മുമ്പ് ഒരു സുദിനത്തിൽ അദ്ദേഹത്തിനുണ്ടായ ഈ സ്തുത്യർഹമായ പ്രചോദനമാണ് ഈ മഹത്തായ സംരംഭത്തിൽ ഞങ്ങൾ ഏർപ്പെടുവാൻ കാരണമായിത്തീർന്നത്. അദ്ദേഹം, തന്റെ ആഗ്രഹം പണ്ഡിതവര്യനായ ജനാബ് കെ.എം. മൗലവി സാഹിബിനെ അറിയിക്കുകയും, തുടർന്നുണ്ടായ കൂടിയാലോചനകൾക്ക് ശേഷം മൗലവി സാഹിബിന്റെ ഉപദേശനിർദ്ദേശങ്ങൾ മാനിച്ചുകൊണ്ട് പരിഭാഷാ പ്രവർത്തനം ഞങ്ങൾ നടത്തുവാൻ നിശ്ചയിക്കപ്പെടുകയും ചെയ്തു.

വിശുദ്ധ ക്വുർആന്റെ സന്ദേശങ്ങൾ പ്രചരിപ്പിക്കുന്നതിൽ തനിക്കും പങ്കെടുക്കണമെന്നുള്ള അതിയായ ആഗ്രഹം നിമിത്തം ജ: മുഹമ്മദ് സാഹിബിന്റെ കനിഷ്ഠ സഹോദരനും, പൗരപ്രധാനിയുമായ ജനാബ് കെ.പി. മൊയ്തീൻകുട്ടി സാഹിബ് (ബി.എ) അവർകളും ഈ സംരംഭത്തിൽ ആവേശപൂർവ്വം ഭാഗഭാക്കാവുകയുണ്ടായി. അങ്ങിനെ, ഈ രണ്ടു മാന്യസഹോദരന്മാരും കൂടിയാണ് ഈ പരിഭാഷ പ്രവർത്തനത്തിനും, ഇതിന്റെ പ്രസിദ്ധീകരണത്തിനും വേണ്ടുന്ന എല്ലാവിധ ധനവ്യയവും നിർവ്വഹിച്ചുവന്നത്. ഉദാരമതികളും സമുദായ തല്പരരുമായ ഈ മാന്യ സഹോദരന്മാരുടെ ഇത്തരം മാതൃകാസേവനങ്ങൾക്ക് പരമകാരുണികനായ അല്ലാഹു മഹത്തായ പ്രതിഫലം നൽകുകയും, ഇത്തരം സേവനങ്ങൾ പതിവായി നടത്തിക്കൊണ്ടിരിക്കുവാനുള്ള ആവേശവും, കഴിവും അവർക്ക് പ്രദാനം ചെയ്യുകയും ചെയ്യട്ടെ. ഇതുപോലെയുള്ള പരിപാവനമായ ഇസ്‌ലാമിക സേവനങ്ങൾ ചെയ്തുകൊണ്ടിരിക്കുവാൻ സമുദായത്തിലെ എല്ലാ പൗരപ്രധാനികൾക്കും അവൻ പ്രചോദനം നല്കുമാറാകട്ടെ! ആമീൻ.

ഹിജ്റഃ വർഷം 1380 റബീഉൽഅവ്വൽ 15-ാം തിയ്യതി (1960 സപ്തംബർ 7-ാം നു) ബുധനാഴ്ച 'ളുഹ്ർ' നമസ്ക്കാരാനന്തരം പരിഭാഷയുടെ പ്രവർത്തനം ആരംഭിച്ചു. മൂന്ന് തവണകളിലായി-ഏതാണ്ട് ഇരുപത് മാസത്തെ പ്രവർത്തനം കൊണ്ട്-1382 റബീഉൽ ആഖിർ 28 ന് (1962 സപ്തമ്പർ 28-ാം നു) വെള്ളിയാഴ്ച ജുമുഅക്ക് മുമ്പായി സൂറത്തുൽ കഹ്ഫ് മുതൽ സൂറത്തുന്നാസ് വരെയുള്ള ഭാഗത്തിന്റെ- ക്വുർആന്റെ രണ്ടാമത്തെ പകുതിയുടെ- പരിഭാഷാപ്രവർത്തനം പൂർത്തിയായി. الحمد لله حمدا كثيرا (അല്ലാഹുവിന് ധാരാളം സ്തുതി!)

സൂറത്തുൽ ഫാതിഹഃ മുതൽ അൽകഹ്ഫ് വരെയുള്ള ഒന്നാമത്തെ പകുതിയും തുടർന്ന് പരിഭാഷ ചെയ്യണമെന്ന് നിശ്ചയിക്കപ്പെട്ടിട്ടുണ്ട്. പൂർത്തിയായ ഭാഗം അച്ചടിക്കു തയ്യാറാക്കുക മുതലായ ആവശ്യങ്ങളെ മുൻനിറുത്തി തൽക്കാലത്തേക്ക് പരിഭാഷയുടെ എഴുത്തുജോലി നിർത്തിവെച്ച അവസരത്തിലാണ് ഈ മുഖവുര തയ്യാറാക്കപ്പെട്ടത്. മുമ്പ് സൂചിപ്പിക്കപ്പെട്ടതുപോലെ, ഞങ്ങൾ ഈ പ്രവർത്തനം ആരംഭിക്കുന്ന കാലത്ത് ക്വുർആന്റെ രണ്ടാമത്തെ പകുതിയുടെ മലയാള പരിഭാഷ ആരാലും പ്രസിദ്ധീകരിക്കപ്പെട്ടു കഴിഞ്ഞിരുന്നില്ല. അതു കൊണ്ടാണ്, ഞങ്ങൾ രണ്ടാമത്തെ പകുതി മുതൽ പരിഭാഷ ചെയ്‌വാൻ ആരംഭിച്ചത്. ഈ പ്രവർത്തനം നടന്നുകൊണ്ടിരിക്കേ, രണ്ടാം പകുതിയുടെ പരിഭാഷയും വെളിക്കുവന്ന് കഴിഞ്ഞിരിക്കുകയാണ്. ഇത് ഞങ്ങൾക്ക് കുറേ ആശ്വാസം നൽകിയിട്ടുണ്ടെന്ന് വിശിഷ്യാ പറയേണ്ടതില്ല. വളരെ ധൃതിപ്പെടാതെ, പ്രധാന വിഷയങ്ങൾ ഏറെക്കുറെ വിശദീകരിച്ചെഴുതുവാനും മറ്റും ഇത് ഞങ്ങൾക്ക് അവസരം ഉണ്ടാക്കിത്തന്നിരിക്കുകയാണ്. വിശുദ്ധ ക്വുർആനുമായി കൂടുതൽ ബന്ധപ്പെടുവാനും, അതിന്റെ വിജ്ഞാന തുറകളിൽ പ്രത്യേകം ശ്രദ്ധ ചെലുത്തുവാനും, അതിന്റെ സിദ്ധാന്തങ്ങൾ പ്രചരിപ്പിക്കുന്നതിൽ ചുരുങ്ങിയ പങ്കുവഹിക്കാനും ഈ സംരംഭം ഞങ്ങൾക്ക് വളരെ സഹായകമായിട്ടുണ്ടെന്ന് വ്യക്തമാണ്. അതിന് തൗഫീക്വും, സന്ദർഭവും തന്നരുളിയതിൽ, ഞങ്ങൾ അല്ലാഹുവിനെ സർവ്വാത്മനാ സ്തുതിച്ചുകൊള്ളുന്നു. അതിന് കാരണക്കാരായ ഇതിന്റെ പ്രസാധകന്മാരോട് ക്വുർആന്റെ പേരിൽ ഞങ്ങൾ നന്ദി പറയുകയും ചെയ്യുന്നു. ബാക്കിഭാഗം എഴുതിത്തീർക്കുവാൻ ഞങ്ങൾക്കും പ്രസിദ്ധീകരണം പൂർത്തിയാക്കുവാൻ അവർക്കും സർവ്വശക്തനായ അല്ലാഹു ആയുരാരോഗ്യവും, അനുകൂല സാഹചര്യങ്ങളും നൽകി അനുഗ്രഹിക്കുമാറാകട്ടെ! ആമീൻ.(*)

വാർദ്ധക്യ സഹജമായ അനാരോഗ്യത്തെ അവഗണിച്ചുകൊണ്ട് ആരംഭം മുതൽക്കേ ഞങ്ങൾക്കു വിലയേറിയ ഉപദേശ നിർദ്ദേശങ്ങൾ തന്നുകൊണ്ടിരുന്ന വന്ദ്യനായ കെ.എം മൗലവി സാഹിബിന്റെ സഹായസഹകരണങ്ങൾ മറക്കാവതല്ല.

***(*) ആറു വാല്യങ്ങളിലായി പൂർത്തിയാക്കപ്പെട്ട 1-ാം പകുതിയുടെ ആദ്യത്തെ നാലു വാല്യങ്ങളും പ്രസ്തുത മാന്യന്മാരുടെ ചിലവിൽത്തന്നെ ലാഭേച്ഛ കൂടാതെ പ്രസിദ്ധീകരിക്കപ്പെട്ടശേഷം അവരുടെ അതിന്മേലുള്ള അവകാശങ്ങൾ മുജാഹിദീൻ ട്രസ്റ്റിനു സംഭാവന നൽകുകയും, പിന്നീടുള്ള വാല്യങ്ങൾ ട്രസ്റ്റു വകയായി പ്രസിദ്ധികരിക്കപ്പെടുകയും ചെയ്തു. എഴുതിത്തീർക്കുവാൻ ബാക്കിയുണ്ടായിരുന്ന ആദ്യത്തെ 15 ജുസുവോളം വരുന്ന 1-ാം പകുതിയുടെ എഴുത്തും അല്ലാഹുവിന്റെ അപാരമായ അനുഗ്രഹം കൊണ്ട് ഇപ്പോൾ എഴുതിക്കഴിഞ്ഞിട്ടുണ്ടെന്ന് പറയാറായിരിക്കുന്നു. الحمد لله كثيرا അതും പൂർണമായി പ്രസിദ്ധീകൃതമാകുവാൻ അല്ലാഹു തുണക്കട്ടെ. ആമീൻ***

ഇസ്‌ലാമിനും, സമുദായത്തിനും അദ്ദേഹം ചെയ്തുകൊണ്ടിരിക്കുന്ന വിജ്ഞാന സേവനങ്ങൾ എനിയും ചിരകാലം നിലനിൽക്കുമാറാകട്ടെ എന്ന് അല്ലാഹുവിനോട് ദുആ(*) ചെയ്യുന്നു. ഞങ്ങൾക്ക് ആവശ്യമായ പല ഗ്രന്ഥങ്ങൾ ഉപയോഗത്തിന് തന്നും മറ്റും ഞങ്ങൾക്ക് സഹായസഹകരണങ്ങൾ നൽകിയിട്ടുള്ള എല്ലാ മാന്യസഹോദര ങ്ങൾക്കും ഞങ്ങൾ നന്ദി പറയുന്നു. എല്ലാവർക്കും അല്ലാഹു തക്ക പ്രതിഫലം നൽകട്ടെ! ആമീൻ

ഞങ്ങളുടെ രക്ഷിതാവേ! ഞങ്ങൾ മറന്നു കളയുകയോ, അബദ്ധം പ്രവർത്തി ക്കുകയോ ചെയ്തിട്ടുണ്ടെങ്കിൽ, നീ ഞങ്ങളെ പിടിച്ചു ശിക്ഷിക്കരുതേ! ഞങ്ങളുടെ രക്ഷിതാവേ! ഞങ്ങൾക്ക് മുമ്പുള്ളവരുടെ മേൽചുമത്തിയതുപോലെ ഞങ്ങളുടെ മേൽ ഭാരം ചുമത്തരുതേ! ഞങ്ങളുടെ രക്ഷിതാവേ! ഞങ്ങൾക്കു കഴിവില്ലാത്ത കാര്യം ഞങ്ങളെ വഹിപ്പിക്കുകയും ചെയ്യരുതേ! ഞങ്ങൾക്കു മാപ്പു നൽകുകയും, ഞങ്ങൾക്കു പൊറുത്തു തരുകയും, ഞങ്ങൾക്കു കരുണ ചെയ്യുകയും വേണമേ! നീയത്രെ, ഞങ്ങളുടെ യജമാനൻ. ആകയാൽ, അവിശ്വാസികൾക്കെതിരിൽ നീ ഞങ്ങളെ സഹായിക്കേണമേ!

രക്ഷിതാവേ! ഞങ്ങളിൽ നിന്ന് (ഞങ്ങളുടെ കർമങ്ങൾ) നീ സ്വീകരിക്കേണമേ! നീയാണ്, എല്ലാം അറിയുന്നവനും കേൾക്കുന്നവനും. ഞങ്ങൾക്കു പശ്ചാത്താപം സ്വീകരിച്ചു തരുകയും ചെയ്യേണമേ! നീയാണ് പശ്ചാത്താപം വളരെ സ്വീകരിക്കുന്ന വനും, കരുണാനിധിയും. ഞങ്ങളുടെ രക്ഷിതാവേ! ഞങ്ങൾക്കും ഞങ്ങളുടെ മാതാപിതാക്കൾക്കും സത്യവിശ്വാസികളായ എല്ലാ സ്ത്രീപുരുഷന്മാർക്കും പൊറുത്തു തരേണമേ! ഇഹത്തിലും, പരത്തിലും നീ ഞങ്ങൾക്ക് നന്മ നൽകേണമേ! അല്ലാഹുവേ! ഞങ്ങളുടെ ഈ പ്രവർത്തനം നിന്റെ അടുക്കൽ തൃപ്തിപ്പെട്ട സൽക്കർമമായി സ്വീകരിക്കുകയും, ഇത് മൂലം, നിന്റെ തിരുവചനമായ വിശുദ്ധ ക്വുർആന്റെ വിജ്ഞാന സമ്പത്ത് മലയാളക്കാരായ ജനങ്ങൾക്കിടയിൽ പ്രചരിക്കുവാൻ കാരണമാക്കുകയും ചെയ്യേണമേ! ഇതിൽ, ഞങ്ങളുടെ പക്കൽ വന്നുപോയേക്കാവുന്ന എല്ലാ പാകപ്പിഴവുകളും, തെറ്റുകുറ്റങ്ങളും പൊറുത്തുതരുകയും, യഥാർത്ഥം ഗ്രഹിക്കുവാനുള്ള മാർഗദർശനവും സഹായവും ഞങ്ങൾക്ക് കനിഞ്ഞേകുകയും വേണമേ! അല്ലാഹുവേ! വിശുദ്ധ ക്വുർആന്റെ അനുയായികളുടെ എണ്ണം ലോകത്ത് കൂടുതൽ കൂടുതൽ വർദ്ധിപ്പിക്കുകയും, അതിന്റെ സന്ദേശങ്ങളും, സിദ്ധാന്തങ്ങളും കലവറ കൂടാതെ അനുഷ്ഠിച്ച് നടപ്പിൽ വരുത്തുവാൻ എല്ലാവർക്കും സന്മനസ്സും തൗഫീകും നല്കുകയും ചെയ്യേണമേ!

അല്ലാഹുവേ! നീ ഞങ്ങൾക്ക് പഠിപ്പിച്ചു തന്നിട്ടുള്ളതിനെ ഞങ്ങൾക്ക് പ്രയോ

***(*) ഈ ആദ്യത്തെ വാല്യം ഒന്നാം പതിപ്പ് അച്ചടി കഴിഞ്ഞ് പുറത്താകുമ്പോഴേക്കും മൗലാനാ കെ.എം. മൗലവി സാഹിബ് പരലോകം പ്രാപിക്കുകയാണുണ്ടായത്. അല്ലാഹു അദ്ദേഹത്തിന്റെ സേവനങ്ങൾക്ക് മഹത്തായ പ്രതിഫലം നൽകുകയും, അദ്ദേഹത്തിന്റെ പാപങ്ങളെല്ലാം പൊറുത്തുകൊടുത്ത് സ്വർഗീയ ജീവിതം നൽകി അനുഗ്രഹിക്കുകയും ചെയ്യട്ടെ. ക്വുർആനെയും സുന്നത്തിനെയും പിൻപറ്റിക്കൊണ്ടുള്ള അദ്ദേഹത്തിന്റെ മാതൃകാപരമായ ജീവിതത്തെ മാതൃകയാക്കി ജീവിക്കുവാൻ അവൻ നമുക്കും തൗഫീക് നൽകുകയും ചെയ്യട്ടെ. ആമീൻ***

ജനപ്പെടുത്തിത്തരികയും, ഞങ്ങൾക്കു പ്രയോജനകരമായതു പഠിപ്പിച്ചു തരുകയും ഞങ്ങൾക്കു അറിവ് വർദ്ധിപ്പിച്ചു തരുകയും ചെയ്യേണമേ! നീയല്ലാതെ ഞങ്ങൾക്ക് ആശ്രയമില്ല. നിന്നെക്കൊണ്ടല്ലാതെ ഞങ്ങൾക്ക് കഴിവുമില്ല. നീ അത്യുന്നതനും, അതിമഹാനുമത്രെ! ആമീൻ.

سبحان ربك رب العزة عما يصفون و سلام على المرسلين والحمد لله ربّ العالمين

1383 റബീഉൽ അവ്വൽ 9-ാം നു **പരിഭാഷകന്മാർ**

1963 ജൂലായ് 31-ാം നു

---

*കുറിപ്പ് :- ഈ പതിപ്പിൽ അൽപം ചില പരിഷ്കരണങ്ങൾ വരുത്തുകയും, ചുരുക്കം ചില വിശദീകരണങ്ങൾ വർദ്ധിപ്പിക്കുകയും ചെയ്തിട്ടുണ്ട്.*

*16-9-1977/* ٢ شوال ١٣٩٧

*-മുഹമ്മദ് അമാനി*

وَقُلۡ جَآءَ ٱلۡحَقُّ وَزَهَقَ ٱلۡبَٰطِلُۚ

إِنَّ ٱلۡبَٰطِلَ كَانَ زَهُوقٗا ۝

وَنُنَزِّلُ مِنَ ٱلۡقُرۡءَانِ مَا هُوَ شِفَآءٞ

وَرَحۡمَةٞ لِّلۡمُؤۡمِنِينَ وَلَا يَزِيدُ

ٱلظَّٰلِمِينَ إِلَّا خَسَارٗا ۝

سورة الإسراء ٨١-٨٢

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

ٱلۡحَمۡدُ لِلَّهِ رَبِّ ٱلۡعَٰلَمِينَ ﴿٢﴾

ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿٣﴾ مَٰلِكِ يَوۡمِ ٱلدِّينِ

﴿٤﴾ إِيَّاكَ نَعۡبُدُ وَإِيَّاكَ نَسۡتَعِينُ ﴿٥﴾

ٱهۡدِنَا ٱلصِّرَٰطَ ٱلۡمُسۡتَقِيمَ ﴿٦﴾ صِرَٰطَ

ٱلَّذِينَ أَنۡعَمۡتَ عَلَيۡهِمۡ غَيۡرِ ٱلۡمَغۡضُوبِ

عَلَيۡهِمۡ وَلَا ٱلضَّآلِّينَ ﴿٧﴾

# تفسير القرآن الكريم

# വിശുദ്ധ ക്വുർആൻ വിവരണം

വാല്യം ഒന്ന്

# ഫാതിഹഃ

# അൽബക്വറഃ

**മുഹമ്മദ് അമാനി മൗലവി**

سورة الفاتحة

# 1. സൂറത്തുൽ ഫാതിഹഃ

**മദീനയിൽ അവതരിച്ചത് – വചനങ്ങൾ 7**

**വി**ശുദ്ധ ക്വുർആനിൽ ആദ്യം വായിക്കപ്പെടുന്നതും, 'മുസ്ഹഫു'കളിൽ ഒന്നാമതായി എഴുതപ്പെടുന്നതുമായ സൂറത്ത് (അദ്ധ്യായം) എന്ന നിലക്ക് ഇതിന് 'സൂറത്തുൽ ഫാതിഹഃ' ( **سورة الفاتحة** ) അഥവാ പ്രാരംഭ അധ്യായം എന്നും 'ഫാതിഹത്തുൽ കിതാബ്' (**فاتحة الكتاب**) അഥവാ വേദഗ്രന്ഥത്തിന്റെ പ്രാരംഭം എന്നും പേര് പറയപ്പെടുന്നു. ക്വുർആന്റെ മൂലം-അഥവാ കേന്ദ്രം എന്ന അർത്ഥത്തിൽ 'ഉമ്മുൽ ക്വുർആൻ' എന്നും, 'ഉമ്മുൽ കിതാബ്' (**ام القرآن، ام الكتاب**) എന്നും പേരുണ്ട്. അല്ലാഹുവിന്റെ അത്യുൽകൃഷ്ടങ്ങളായ വിശേഷണനാമങ്ങൾ, ഏകദൈവസിദ്ധാന്തം (തൗഹീദ്), മരണാനന്തര ജീവിതം, പ്രതിഫല നടപടി തുടങ്ങിയ മൗലിക സിദ്ധാന്തങ്ങൾ, കർമപരവും, സാൻമാർഗികവുമായ നിയമ നിർദ്ദേശങ്ങൾ, ചരിത്രസംഭവങ്ങൾ ആദിയായ വിഷയങ്ങളാണ് ക്വുർആനിലെ പ്രധാന പ്രതിപാദ്യവിഷയങ്ങൾ. ഇവയുടെയെല്ലാം ഒരു സാരാംശം ഈ സൂറത്തിൽ അടങ്ങിയിരിക്കുന്നു. ഇതത്രെ ഈ രണ്ട് പേരുകളും സൂചിപ്പിക്കുന്നത്. 'ഉമ്മ്'എന്ന പദത്തിന് 'ഉൽഭവസ്ഥാനം, കേന്ദ്രം, പ്രധാനഭാഗം, സങ്കേതം, മാതാവ്, മർമം' എന്നൊക്കെ സന്ദർഭം പോലെ അർത്ഥങ്ങൾ വരുന്നതാണ്.

മേൽകണ്ട പേരുകൾക്ക് പുറമെ, ഹദീഥുകളിലും, സ്വഹാബികളും താബിഉകളുമായ മഹാന്മാരുടെ മൊഴികളിലുമായി വേറെയും പല പേരുകൾ ഈ സൂറത്തിന് പറയപ്പെട്ടു കാണാം. എല്ലാം തന്നെ ഇതിന്റെ ഓരോ തരത്തിലുള്ള പ്രാധാന്യവും ശ്രേഷ്ഠതയും ചൂണ്ടിക്കാട്ടുന്നു. ക്വുർആനിക വിജ്ഞാനങ്ങളുടെ മൗലിക വശങ്ങൾ ഉൾക്കൊണ്ടിട്ടുണ്ടെന്ന നിലക്ക് 'അസാസുൽ ക്വുർആൻ' (**اساس القرآن** – ക്വുർആന്റെ അസ്തിവാരം) എന്നും, മനസ്സിരുത്തി പഠിക്കുകയും വിശദവിവരങ്ങൾ തുടർന്നന്വേഷണം നടത്തുകയും ചെയ്യുന്നവർക്ക് ആവശ്യമായ കാര്യങ്ങൾ ഗ്രഹിക്കുവാൻ ഈ സൂറത്തുതന്നെ മതിയാകുമെന്ന അർത്ഥത്തിൽ 'കാഫിയ' (**الكافية** – മതിയായത്) എന്നും, വിജ്ഞാന മൂല്യങ്ങളുടെ നിക്ഷേപം എന്ന ഉദ്ദേശ്യത്തിൽ 'കൻസ്' (**الكنز** – നിക്ഷേപം) എന്നുമുള്ള പേരുകൾ അവയിൽ ചിലതാകുന്നു. കൂടാതെ, ഇതിന്റെ തുടക്കം അല്ലാഹുവിന്റെ മഹൽഗുണങ്ങളെ എടുത്തു കാട്ടിക്കൊണ്ടുള്ള സ്തുതി കീർത്തനമായതുകൊണ്ട് **سورة الحمد** (സ്തുതി കീർത്തനത്തിന്റെ അധ്യായം),

അവസാന ഭാഗം പ്രാർത്ഥനാ രൂപത്തിലാകയാൽ **سورة الدعاء** (പ്രാർത്ഥനയുടെ അധ്യായം) നമസ്കാരത്തിൽ ഒഴിച്ചുകൂടാത്തതാകയാൽ **سورة الصلوة** (നമസ്കാരത്തിന്റെ അധ്യായം) എന്നിങ്ങിനെയും ഇതിന് പേരുണ്ട്.

നബി മുഹമ്മദ് തിരുമേനി ﷺ യുടെ മക്കാ ജീവിതകാലത്തിന്റെ ആദ്യഘട്ടത്തിലാണ് ഈ സൂറത്ത് അവതരിച്ചത് എന്നാണ് ശരിയായ അഭിപ്രായം. അല്ലാഹു പറയുന്നു: وَلَقَدْ ءَاتَيْنَٰكَ سَبْعًا مِّنَ ٱلْمَثَانِى وَٱلْقُرْءَانَ ٱلْعَظِيمَ - الحجر (തീർച്ചയായും, ആവർത്തിത വചനങ്ങളിൽ പെട്ട ഏഴെണ്ണവും, മഹത്തായ ക്വുർആനും നാം നിനക്ക് നൽകിയിട്ടുണ്ട് (ഹിജ്ർ:87). ഏഴ് ആവർത്തിത വചനങ്ങൾ (**السبع المثانى**) എന്നു പറഞ്ഞിരിക്കുന്നത് സൂറത്തുൽ ഫാത്തിഹഃയെ ഉദ്ദേശിച്ചാണെന്ന് ഇമാം അഹ്മദ്, ബുഖാരി (റ) മുതലായവർ അബൂസഈദിബ്നുൽ മുഅല്ലാ(റ)വിൽ നിന്ന് രേഖപ്പെടുത്തിയ ഒരു നബി വചനത്തിൽനിന്ന് വ്യക്തമാകുന്നു. സൂറത്തുൽ ഫാത്തിഹഃ ഏഴ് ആയത്തു (സൂക്തം)കളാണെന്നുള്ളതിൽ ഭിന്നാഭിപ്രായമില്ല. അഞ്ചു നേരത്തെ നിർബ്ബന്ധ നമസ്കാരങ്ങളിലായി ഓരോ മുസ്ലിമും പതിനേഴു പ്രാവശ്യം അത് ദിനംപ്രതി പാരായണം ചെയ്യേണ്ടതുണ്ട്. സുന്നത്ത് നമസ്കാരങ്ങളിലും മറ്റുമായി ദശക്കണക്കിലും ശതക്കണക്കിലും വേറെയും ആവർത്തിക്കപ്പെടുന്നു. ഏഴു ആവർത്തിത വചനങ്ങൾ എന്ന് ഈ സൂറത്തിനെക്കുറിച്ച് പറഞ്ഞതിന്റെയും, ഈ വചനത്തിൽ ഈ ഒരു സൂറത്തിനെ പ്രത്യേകം എടുത്തു പറഞ്ഞതിന്റെയും രഹസ്യം ഇതിൽനിന്ന് മനസ്സിലാക്കാവുന്നതാണ്. സൂറത്തുൽഹിജ്ർ മക്കീ സൂറത്തുകളിൽ പെട്ടതാണെന്നുള്ളതിൽ സംശയമില്ല. അപ്പോൾ, ഈ സൂറത്ത് അതിന് മുമ്പ് തന്നെ അവതരിപ്പിച്ചിരിക്കുമല്ലോ. **المثانى** (ആവർത്തിതങ്ങൾ) എന്ന വാക്കിന് വേറെ നിലക്കും വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്. അതിനെപ്പറ്റി യഥാസ്ഥാനത്ത് വെച്ച് വിവരിക്കാം. **إن شاء الله**

അബൂസഈദിബ്നുൽമുഅല്ലാ (റ)വിൽനിന്നുള്ള മേൽ സൂചിപ്പിച്ച ഹദീഥിൽ 'ക്വുർആനിലെ ഏറ്റവും മഹത്തായ ഒരു സൂറത്ത് ഞാൻ തനിക്ക് പഠിപ്പിച്ചു തരട്ടെയോ' എന്ന് അദ്ദേഹത്തോട് ചോദിച്ചുകൊണ്ടത്രെ 'സൂറത്തുൽ ഫാത്തിഹഃയാണത്' എന്നും, 'അതാണ് ഏഴ് ആവർത്തിത വചനങ്ങൾ' എന്നും നബി ﷺ അദ്ദേഹത്തിന് പറഞ്ഞുകൊടുത്തിരിക്കുന്നത്. അഹ്മദ്, തിർമദീ (റ) മുതലായവർ ഉബയ്യുബ്നു കഅ്ബ് (റ) വഴി ഉദ്ധരിച്ച വേറൊരു ഹദീഥിൽ 'തൗറാത്തിലാകട്ടെ, ഇൻജീലിലാകട്ടെ, സബൂറിലാകട്ടെ, ഫുർക്വാനി (ക്വുർആനി)ലാകട്ടെ ഇതു പോലൊരു സൂറത്ത് അവതരിച്ചിട്ടില്ല' എന്ന് നബി ﷺ പ്രസ്താവിച്ചതായും വന്നിരിക്കുന്നു. അബൂഹുറൈയ്റ (റ) ഉദ്ധരിച്ച ഒരു നബി വചനം ഇപ്രകാരമാകുന്നു: 'ഉമ്മുൽക്വുർആൻ ഓതിയിട്ടില്ലാത്ത വല്ല നമസ്കാരവും ആരെങ്കിലും നമസ്കരിച്ചാൽ അത് അപൂർണമാണ്, അത് അപൂർണമാണ്, അത് അപൂർണമാണ്' (മു:, ന:, തി.), 'ഫാത്തിഹത്തുൽ കിതാബ് ഓതാത്തവന് നമസ്കാരമില്ല' എന്ന് മറ്റൊരു നബിവചനം ഉബാദത്തുബ്നുസ്സാമിത്ത് (**عبادة بن اصامت – رضـ**)ൽ നിന്ന് ബുഖാരിയും മുസ്ലിമും (റ) രേഖപ്പെടുത്തിയിട്ടുമുണ്ട്. ഇങ്ങിനെയുള്ള ഹദീഥുകളെ അടിസ്ഥാനമാക്കിയാണ് നമസ്കാരത്തിന്റെ ഓരോ 'റക്അത്തി'ലും ഫാതിഹഃ ഓതൽ നിർബ്ബന്ധമാണെന്ന് മാലിക്, ശാഫിഈ, അഹ്മദ് (റ) മുതലായവരടക്കം ഭൂരിപക്ഷം പണ്ഡിതന്മാരും ഉറപ്പിച്ചു പറഞ്ഞിരിക്കുന്നതും. ഈ

സൂറത്തിന്റെ ശ്രേഷ്ഠതയും മഹത്വവും സംബന്ധിച്ച് എനിയും പലതും ഉദ്ധരിക്കുവാനുണ്ടെങ്കിലും കൂടുതൽ ഉദ്ധരിച്ചു ദീർഘിപ്പിക്കുന്നില്ല.

## 'അഊദു' ചൊല്ലൽ (ഓതൽ) അഥവാ ശരണം തേടൽ

## الاستعاذة

**اعوذ بالله من الشيطان الرجيم** (അഊദു-ബില്ലാഹി-മിനശ്ശൈത്വാനിർറജീം) എന്നുള്ള പ്രാർത്ഥനക്കാണ് സാധാരണ 'അഊദു' ചൊല്ലൽ എന്നു പറഞ്ഞുവരുന്നത്. ആട്ടപ്പെട്ട-അഥവാ ശപിക്കപ്പെട്ട-പിശാചിൽനിന്ന് ഞാൻ അല്ലാഹുവിനോട് ശരണം തേടുന്നു എന്നാണിതിന്റെ അർത്ഥം. മനുഷ്യന്റെ ആജീവനാന്ത ശത്രുവും, അവന്റെ നന്മയിൽ ഏറ്റവും കടുത്ത അസൂയാലുവുമത്രെ പിശാച്. പിശാചിൽനിന്നുണ്ടാകാവുന്ന എല്ലാവിധ ഉപദ്രവങ്ങളിൽ നിന്നും അല്ലാഹുവിനോട് രക്ഷ തേടലാണ് ഈ പ്രാർത്ഥനയുടെ ഉദ്ദേശ്യം. മനുഷ്യന് മനുഷ്യവർഗത്തിൽതന്നെ പലതരം ശത്രുക്കളുണ്ട്. ആ ശത്രുക്കളിൽനിന്നുള്ള രക്ഷക്കുവേണ്ടിയും നാം അല്ലാഹുവിനോട് പ്രാർത്ഥിക്കേണ്ടിയിരിക്കുന്നു. എന്നാൽ, മനുഷ്യശത്രുക്കളിൽനിന്ന് നേരിടുന്ന ഉപദ്രവങ്ങളും അതിനുള്ള നിവാരണങ്ങളും കുറേയെല്ലാം നമുക്ക് ഊഹിക്കാവുന്നതും മനസ്സിലാക്കാവുന്നതുമാകുന്നു. പിശാചാണെങ്കിൽ നമുക്ക് കാണുവാൻ കഴിയാത്ത ഒരു അദൃശ്യ ജീവി.(*) അവന്റെ ചെയ്തികളും ഉപദ്രവങ്ങളും നമ്മുടെ ബാഹ്യേന്ദ്രിയങ്ങൾ കൊണ്ട് കണ്ടെത്തുവാനോ, ബുദ്ധികൊണ്ട് തിട്ടപ്പെടുത്തുവാനോ സാധ്യമല്ലാത്തവണ്ണം ഗോപ്യമായിരിക്കും. തന്നാൽ കഴിയുന്ന എല്ലാ അടവുകളും മനുഷ്യരെ വഴിപിഴപ്പിക്കുവാൻ താൻ ഉപയോഗപ്പെടുത്തുമെന്ന് അല്ലാഹുവിന്റെ മുമ്പാകെ പ്രതിജ്ഞയെടുത്തവനത്രെ പിശാച്. ഈ വസ്തുത അല്ലാഹു ക്വുർആൻ മുഖേന നമ്മെ ആവർത്തിച്ചറിയിച്ചിട്ടുള്ളതുമാകുന്നു. (അഅ്റാഫ് 16,17, ഹിജ്ർ 39, അൽകഹ്ഫ് 50, ഫാത്വിർ 6, സ്വാദ് 82 മുതലായ സ്ഥലങ്ങളിൽ നോക്കുക) ചുരുക്കത്തിൽ പിശാചിൽനിന്നുള്ള രക്ഷ അല്ലാഹുവിൽ നിന്ന് തന്നെ നമുക്ക് ലഭിക്കേണ്ടിയിരിക്കുന്നു.

മനുഷ്യരും പിശാചുക്കളുമാകുന്ന രണ്ടുതരം ശത്രുക്കളുടെയും ഉപദ്രവങ്ങളിൽ നിന്നുള്ള രക്ഷാമാർഗങ്ങളെ സംബന്ധിച്ച് ഒന്നിച്ച് ഉപദേശം നൽകുന്ന ക്വുർആൻ വചനങ്ങൾ പരിശോധിച്ചാൽ മേൽപറഞ്ഞ പരമാർത്ഥം-പിശാചിന്റെ ഉപദ്രവങ്ങളിൽ നിന്ന് രക്ഷപ്പെടുവാനുള്ള ഏകമാർഗം അല്ലാഹുവിനോട് രക്ഷതേടലാണെന്ന വസ്തുത മനസ്സിലാക്കാവുന്നതാണ്. ഇമാം ഇബ്നു കഥീർ (റ) ചൂണ്ടിക്കാട്ടിയത് പോലെ, രണ്ടു

١) خُذِ ٱلۡعَفۡوَ وَأۡمُرۡ بِٱلۡعُرۡفِ وَأَعۡرِضۡ عَنِ ٱلۡجَٰهِلِينَ ﴿١٩٩﴾ وَإِمَّا يَنزَغَنَّكَ مِنَ ٱلشَّيۡطَٰنِ نَزۡغٞ فَٱسۡتَعِذۡ بِٱللَّهِۚ إِنَّهُۥ سَمِيعٌ عَلِيمٌ ﴿٢٠٠﴾ الأعراف

*(*) പിശാച് വർഗത്തെയും, ആ വർഗത്തെ നിഷേധിക്കുന്നവരുടെ വാദത്തെയും സംബന്ധിച്ച് സൂറത്തുൽ ഹിജ്റി (13-ാം അധ്യായം)ന് ശേഷം കൊടുത്തിട്ടുള്ള വ്യാഖ്യാനക്കുറിപ്പിൽ വിവരിച്ചിട്ടുണ്ട്.*

٢) ٱدۡفَعۡ بِٱلَّتِي هِيَ أَحۡسَنُ ٱلسَّيِّئَةَۚ نَحۡنُ أَعۡلَمُ بِمَا يَصِفُونَ ﴿٩٦﴾ وَقُل رَّبِّ أَعُوذُ بِكَ مِنۡ هَمَزَٰتِ ٱلشَّيَٰطِينِ ﴿٩٧﴾ وَأَعُوذُ بِكَ رَبِّ أَن يَحۡضُرُونِ ﴿٩٨﴾ - المؤمنون

٣) ... ٱدۡفَعۡ بِٱلَّتِي هِيَ أَحۡسَنُ فَإِذَا ٱلَّذِي بَيۡنَكَ وَبَيۡنَهُۥ عَدَٰوَةٌ كَأَنَّهُۥ وَلِيٌّ حَمِيمٌ ﴿٣٤﴾ وَمَا يُلَقَّىٰهَآ إِلَّا ٱلَّذِينَ صَبَرُواْ وَمَا يُلَقَّىٰهَآ إِلَّا ذُو حَظٍّ عَظِيمٍ ﴿٣٥﴾ وَإِمَّا يَنزَغَنَّكَ مِنَ ٱلشَّيۡطَٰنِ نَزۡغٌ فَٱسۡتَعِذۡ بِٱللَّهِۖ إِنَّهُۥ هُوَ ٱلسَّمِيعُ ٱلۡعَلِيمُ ﴿٣٦﴾ - حم السجدة

ശത്രുക്കളിൽ നിന്നുമുള്ള രക്ഷാ മാർഗങ്ങളെപ്പറ്റി ഒന്നിച്ച് വിവരിക്കുന്ന മൂന്ന് സ്ഥലങ്ങളാണ് ഖുർആനിലുള്ളത്. ഇതാണവ:-

സാരം: 1) നീ മാപ്പ് സ്വീകരിക്കുകയും, സദാചാരം-അഥവാ സൽക്കാര്യം-കൊണ്ട് കല്പിക്കുകയും, വിവരമില്ലാത്ത മൂഢന്മാരിൽനിന്ന് തിരിഞ്ഞു കളയുകയും ചെയ്യുക. പിശാചിൽ നിന്ന് വല്ല ദുഷ്പ്രേരണയും വല്ലപ്പോഴും നിന്നെ ഇളക്കിവിടുന്ന പക്ഷം, നീ അല്ലാഹുവിനോട് ശരണം തേടുക. നിശ്ചയമായും, അവൻ കേൾക്കുന്നവനും അറിയുന്നവനുമാണ്. (അഅ്റാഫ് 199-200)

2) കൂടുതൽ നന്നായുള്ളത് ഏതാണോ അത് വഴി നീ തിന്മയെ തടുത്തുകൊള്ളുക. അവർ വർണിച്ചുകൊണ്ടിരിക്കുന്നതിനെപ്പറ്റി നാം ഏറ്റവും അറിയുന്നവനാകുന്നു. 'എന്റെ റബ്ബേ, പിശാചുക്കളുടെ ദുർമന്ത്രങ്ങളിൽനിന്ന് ഞാൻ നിന്നിൽ ശരണം തേടുന്നു'വെന്നും, 'അവർ എന്റെ അടുക്കൽ സന്നിഹിതരാവുന്നതിനെ കുറിച്ചും ഞാൻ നിന്നിൽ ശരണം തേടുന്നുവെന്നും' നീ പറയുകയും ചെയ്യുക. (മുഅ്മിനൂൻ 96-98)

3) കൂടുതൽ നന്നായുള്ളത് കൊണ്ട് നീ (തിന്മയെ) തടുത്തുകൊള്ളുക. അങ്ങനെ ചെയ്താൽ യാതൊരുവനും നിനക്കുമിടയിൽ ശത്രുതയുണ്ടോ അവൻ ഒരു ഉറ്റബന്ധുവെന്നപോലെ ആയിത്തീരും. ക്ഷമിക്കുന്നവർക്കല്ലാതെ ഇക്കാര്യം എത്തപ്പെടുകയില്ല; വമ്പിച്ച ഭാഗ്യമുള്ളവർക്കുമല്ലാതെ ഇക്കാര്യം എത്തപ്പെടുകയില്ല. വല്ലപ്പോഴും പിശാചിൽ നിന്ന് വല്ല ദുഷ്പ്രേരണയും നിന്നെ ഇളക്കിവിടുന്ന പക്ഷം, നീ അല്ലാഹുവിൽ ശരണം തേടിക്കൊള്ളുക. നിശ്ചയമായും, അവനത്രെ കേൾക്കുന്നവനും അറിയുന്നവനും (ഹാമീം സജദഃ 34-36)

ശത്രു മനുഷ്യവർഗത്തിൽപെട്ടവനാണെങ്കിൽ മയം, നയം, വിട്ടുവീഴ്ച, ഉപകാരം മുതലായവവഴി അവനെ സൗമ്യപ്പെടുത്തുകയും, അവനുമായുള്ള ബന്ധം നന്നാക്കിത്തീർക്കുകയും ചെയ്യാം. ശത്രു പിശാചായിരിക്കുമ്പോൾ, അവൻ അദൃശ്യജീവി ആയതുകൊണ്ട് അവനോട് നയത്തിനോ, മയത്തിനോ മറ്റോ മാർഗമില്ല. അവനിൽ നിന്ന് രക്ഷപ്പെടുവാൻ അല്ലാഹുവിൽ ശരണം തേടുകയേ നിവൃത്തിയുള്ളൂ എന്ന വസ്തുത ഈ വചനങ്ങളിൽ നിന്ന് വ്യക്തമാണ്. പിശാചിനെക്കുറിച്ച് നാം സദാ ബോധവാന്മാരായിരിക്കേണ്ടതുണ്ട്. അല്ലാഹു പറയുന്നു: إِنَّ ٱلشَّيۡطَٰنَ لَكُمۡ عَدُوٌّ فَٱتَّخِذُوهُ

عَدُوًّا إِنَّمَا يَدْعُوا۟ حِزْبَهُۥ لِيَكُونُوا۟ مِنْ أَصْحَـٰبِ ٱلسَّعِيرِ ۝٦ فاطر (നിശ്ചയമായും, പിശാച് നിങ്ങൾക്ക് ശത്രുവാകുന്നു അതിനാൽ, നിങ്ങളവനെ ശത്രുവാക്കി വെക്കുവിൻ. അവൻ തന്റെ കക്ഷിയെ ക്ഷണിക്കുന്നത് ജ്വലിക്കുന്ന നരകത്തിന്റെ ആൾക്കാരിൽ പെട്ടവരാകുവാൻ വേണ്ടിയാകുന്നു –ഫാത്വിർ 6). അപ്പോൾ, പൊതുവിൽ എല്ലാ സന്ദർഭങ്ങളിലും, വിശേഷിച്ച് പിശാചിന്റെ ദുഷ്പ്രേരണകൾക്ക് വശംവദരാകുവാനിടയുള്ള സന്ദർഭങ്ങളിലും നാം പിശാചിനെപ്പറ്റി അല്ലാഹുവിനോട് രക്ഷ തേടേണ്ടതുണ്ട്.

അല്ലാഹു പറയുന്നു: ( فَإِذَا قَرَأْتَ ٱلْقُرْءَانَ فَٱسْتَعِذْ بِٱللَّهِ مِنَ ٱلشَّيْطَـٰنِ ٱلرَّجِيمِ - النحل:٩٨ ) ‘നീ ക്വുർആൻ ഓതുന്നതായാൽ ആട്ടപ്പെട്ട പിശാചിൽ നിന്ന് അല്ലാഹുവിനോട് ശരണം തേടിക്കൊള്ളുക’. (നഹ്ൽ 98). ഈ വചനത്തെ അടിസ്ഥാനമാക്കി ഭൂരിപക്ഷം പണ്ഡിതന്മാരും അഭിപ്രായപ്പെട്ടിട്ടുള്ളതും, പൊതുവെ അംഗീകരിക്കപ്പെട്ടുവരുന്നതും ക്വുർആൻ പാരായണം ആരംഭിക്കുമ്പോൾ ‘അഊദു’ ചൊല്ലേണ്ടതുണ്ട് എന്നത്രെ. ഹദീഥിന്റെ പിൻബലവും ഈ അഭിപ്രായത്തിനുണ്ട്. ക്വുർആൻ പാരായണത്തിന്റെ ഉദ്ദേശ്യം നിറവേറ്റുന്നതിന് ഭംഗം വരുമാറ് പിശാചിന്റെ ദുർമന്ത്രങ്ങൾ ഏൽക്കാതിരിക്കുവാൻ ഇത് ഉപകരിക്കുന്നു. അവന്റെ ദുർമന്ത്രത്തിന് സന്ദർഭം കാണുന്നിടത്തൊക്കെ ‘അഊദു’ ചൊല്ലുന്നത് നന്നായിരിക്കുമെന്ന് ബുഖാരി (റ)യും മറ്റും ഉദ്ധരിച്ച ഒരു ഹദീഥിൽനിന്ന് മനസ്സിലാക്കാവുന്നതാകുന്നു. ഹദീഥിന്റെ പ്രസക്തഭാഗം ഇങ്ങിനെ ഉദ്ധരിക്കാം: ‘നബി ﷺ യുടെ സാന്നിദ്ധ്യത്തിൽ വെച്ച് രണ്ടു പേർ തമ്മിൽ ചീത്ത പറയുകയുണ്ടായി. കോപം നിമിത്തം ഒരാളുടെ മുഖം ചുവന്നു. അപ്പോൾ, നബി ﷺ പറഞ്ഞു: ‘എനിക്ക് ഒരു വാക്ക് അറിയാം. അതവൻ പറഞ്ഞിരുന്നെങ്കിൽ അവനിൽ കാണുന്ന ആ കോപം അവനെ വിട്ടുപോയേക്കുമായിരുന്നു. അതെ, **اعوذ بالله من الشيطان الرجيم**

പ്രസ്തുത ക്വുർആൻ വചനത്തിന്റെ ബാഹ്യാവസ്ഥ കണക്കിലെടുത്തു കൊണ്ട് ക്വുർആൻ പാരായണം ചെയ്യുമ്പോൾ ‘അഊദു’ ചൊല്ലൽ നിർബ്ബന്ധമാണെന്ന്പോലും ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു. നിർബ്ബന്ധമെന്ന് പറഞ്ഞുകൂടാ; എങ്കിലും, പ്രധാനപ്പെട്ട ഒരു ഐഛിക പുണ്യകർമമാണത് എന്നത്രെ ഭൂരിപക്ഷം പണ്ഡിതന്മാരും പറയുന്നത്. പാരായണം നമസ്കാരത്തിൽ വെച്ചാകുമ്പോൾ, ‘അഊദു’ പതുക്കെ ചൊല്ലുകയാണ് വേണ്ടത്. പിശാചിൽ നിന്ന് നേരിട്ടേക്കാവുന്ന ആപത്തുകളുടെ ആധിക്യവും, നിഗൂഢതയും, ഗൗരവവും ആലോചിക്കുകയും, അവയിൽ നിന്നുള്ള രക്ഷാമാർഗം അല്ലാഹുവിന്റെ കാവൽ മാത്രമാണെന്ന് ഓർക്കുകയും ചെയ്യുമ്പോഴേ ‘അഊദു’എന്ന പ്രാർത്ഥനയുടെ ഗൗരവം വേണ്ടതുപോലെ വിലയിരുത്തുവാൻ കഴിയുകയുള്ളൂ.

## ‘ബിസ്മി’ ചൊല്ലൽ അഥവാ അല്ലാഹുവിന്റെ നാമത്തിൽ ആരംഭിക്കൽ

## البسملة

അബൂബക്ർ സ്വിദ്ദീക്വ് (റ)ന്റെ കാലത്ത് ക്വുർആൻ ക്രോഡീകരിച്ചു എഴുതപ്പെട്ട ഒന്നാമത്തെ മുസ്ഹഫ് മുതൽക്കുള്ള എല്ലാ മുസ്ഹഫുകളിലും സൂറത്തു–ത്തൗബ ഒഴിച്ചു മറ്റുള്ള 113 സൂറത്തുകളും ആരംഭിക്കുന്നത് ‘ബിസ്മി’ കൊണ്ടാകുന്നു. (തൗബ സൂറത്തിൽ ബിസ്മി ഇല്ലാതിരിക്കുവാൻ കാരണം മുഖവുരയിൽ സൂചിപ്പിച്ചിട്ടുണ്ട്. കൂടുതൽ വിവരം യഥാസ്ഥാനത്തുവെച്ചും കാണാം. (**ان شاء الله**). കൂടാതെ, സൂറത്തു

നംല് 30-ാം വചനത്തിലും ഒരു 'ബിസ്മി' അടങ്ങിയിരിക്കുന്നു. ആ ബിസ്മി ആ വചനത്തിന്റെ ഒരു ഭാഗമാണെന്നുള്ളതിൽ ആർക്കും അഭിപ്രായവ്യത്യാസമില്ല. സൂറത്തുകളുടെ ആരംഭത്തിലുള്ള ബിസ്മികൾ ക്വുർആനിൽ പെട്ടതാണോ, അല്ലേ എന്നുള്ളതിൽ പണ്ഡിതന്മാർക്കിടയിൽ ഭിന്നാഭിപ്രായങ്ങളുണ്ട്. അവയുടെ ചുരുക്കം ഇതാണ്:

1) ഓരോന്നിലെയും ബിസ്മി ആ സൂറത്തിലെ ഒന്നാമത്തെ ആയത്താകുന്നു.

2) അതതു സൂറത്തുകളിലെ ഒന്നാം ആയത്തിന്റെ ഒരു ഭാഗമാണ് ബിസ്മി.

3) സൂറത്തുൽ ഫാതിഹഃയിൽ മാത്രം ഒന്നാമത്തെ ആയത്താകുന്നു. മറ്റു സൂറത്തുകളിലേത് സൂറത്തുകൾ തമ്മിൽ തിരിച്ചറിയുവാനായി ആരംഭത്തിൽ കൊടുത്തിട്ടുള്ളതുമാകുന്നു.

4) ഫാതിഹഃ അടക്കം എല്ലാ സൂറത്തുകളുടെയും ആരംഭം കുറിക്കുന്നതാണവ. അഥവാ ഒന്നും തന്നെ അതതു സൂറത്തുകളിലെ ആയത്തുകളല്ല. ഓരോ അഭിപ്രായക്കാർക്കും ഹദീഥുകളിൽ നിന്നും മറ്റുമായി ഉദ്ധരിക്കുവാനുള്ള ന്യായങ്ങളും, തെളിവുകളും ഉദ്ധരിക്കുന്നപക്ഷം അത് കുറേ ദീർഘിച്ചുപോകുന്നതാണ്.

ഒരു കാര്യം തീർത്തുപറയാം. ക്വുർആൻ പാരായണം തുടങ്ങുമ്പോഴും, സൂറത്തുകളുടെ ആരംഭത്തിലും -ഫാത്തിഹഃയുടെ ആരംഭത്തിൽ വിശേഷിച്ചും- 'ബിസ്മി'ചൊല്ലൽ ആവശ്യമാകുന്നു. നബി തിരുമേനി ﷺക്ക് അവതരിച്ച ഒന്നാമത്തെ ക്വുർആൻ വചനം اَقْرَأْ بِاسْمِ رَبِّكَ (നീ നിന്റെ റബ്ബിന്റെ നാമത്തിൽ വായിക്കുക) എന്നായിരുന്നു. റബ്ബിന്റെ നാമത്തിൽ ആരംഭിക്കുന്നതിന്റെ പ്രാവർത്തിക രൂപം 'ബിസ്മി' മുഖേന നമുക്ക് നബി ﷺ കാട്ടിത്തന്നിട്ടുമുണ്ട്. നബി ﷺയുടെ ക്വുർആൻ പാരായണത്തെപ്പറ്റി ചോദിക്കപ്പെട്ടപ്പോൾ, തിരുമേനി പാരായണം ചെയ്തിരുന്നത് നീട്ടി നീട്ടിക്കൊണ്ടായിരുന്നുവെന്ന് അനസ് (റ) പ്രസ്താവിച്ചതായും, അനന്തരം അദ്ദേഹം 'ബിസ്മില്ലാഹി' എന്നും, 'അർ-റഹ്മാനി' എന്നും, 'അർ-റഹീം' എന്നും നീട്ടി നീട്ടിക്കൊണ്ട് ചൊല്ലിക്കാട്ടിയതായും ബുഖാരി (റ) രേഖപ്പെടുത്തിയിരിക്കുന്നു. തിരുമേനി ബിസ്മിയോടുകൂടിയാണ് ക്വുർആൻ പാരായണം ചെയ്തിരുന്നതെന്നാണ് ഇതിൽ നിന്ന് മനസ്സിലാകുന്നത്. കൂടാതെ ഉമ്മുസലമഃ (റ)യിൽ നിന്ന് അഹ്മദ്, അബൂദാവൂദ്, ഹാകിം (റ) മുതലായവർ ഉദ്ധരിച്ച ഒരു ഹദീഥിൽ, തിരുമേനിയുടെ ഓത്ത് മുറിച്ചു മുറിച്ചു കൊണ്ട് (ആയത്തുകൾ തമ്മിൽ കൂട്ടിച്ചേർത്ത് ഓതാതെ) ആയിരുന്നുവെന്ന് അവർ പറഞ്ഞതായും, ബിസ്മിയും ഫാതിഹഃയിലെ രണ്ട് ആയത്തുകളും ഓതിക്കൊണ്ട് അതിന്നവർ ഉദാഹരണം കാട്ടിക്കൊടുത്തതായും വന്നിരിക്കുന്നു.

ക്വുർആൻ പാരായണവേളയിൽ മാത്രമല്ല, നല്ലതും വേണ്ടപ്പെട്ടതുമായ ഏതൊരുകാര്യം തുടങ്ങുമ്പോഴും അത് അല്ലാഹുവിന്റെ നാമത്തിൽ ആരംഭിക്കേണ്ടതാണെന്ന്-അഥവാ ബിസ്മിയോടുകൂടി തുടങ്ങണമെന്ന്- നബി തിരുമേനി ﷺയുടെ ചര്യയിൽനിന്ന് പൊതുവിൽ അറിയപ്പെട്ട ഒരു സംഗതിയാകുന്നു. ചില പ്രത്യേക സന്ദർഭങ്ങളിൽ ബിസ്മി ചൊല്ലുവാൻ നിർദ്ദേശിക്കുന്ന ഹദീഥുകളും നിലവിലുണ്ട്. ജലപ്രളയത്തിൽ നിന്ന് രക്ഷപ്പെടുവാനായി അല്ലാഹുവിന്റെ കൽപനപ്രകാരം നൂഹ് നബി (അ) കപ്പലിൽ കയറിയപ്പോൾ 'ബിസ്മില്ലാഹി' എന്നു പറഞ്ഞതായും (ഹൂദ് 41) യമനിലെ രാജ്ഞിക്ക് സുലൈമാൻ നബി (അ)അയച്ച കത്തിന്റെ ആദ്യത്തിൽ 'ബിസ്മി' മുഴുവനും എഴുതിയിരുന്നതായും (നംല് 30) അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. പ്രധാന കാര്യങ്ങൾ ബിസ്മി കൊണ്ട് ആരംഭിക്കുന്ന സ്വഭാവം

പൂർവ്വ പ്രവാചകന്മാർ മുതൽക്കേയുള്ള പതിവാണെന്ന് ഇതിൽനിന്നൊക്കെ മനസ്സിലാക്കാവുന്നതാണ്.

നല്ല കാര്യങ്ങൾ അല്ലാഹുവിന്റെ നാമത്തിൽ ആരംഭിക്കന്നതിൽ പല യുക്തിരഹസ്യങ്ങളും അടങ്ങിയിട്ടുണ്ടെന്ന് അല്പം ആലോചിച്ചാൽ ആർക്കും മനസ്സിലാകും. നല്ലത് ചെയ്യാനുള്ള പ്രചോദനവും, കഴിവും, സാഹചര്യവും നൽകുന്നത് അല്ലാഹുവാണല്ലോ. ഈ അനുഗ്രഹത്തിന്റെ സ്മരണയും, അതിനുള്ള ഒരു നന്ദിയുമായിരിക്കും അത്. ആരംഭിക്കുന്ന കാര്യം വേണ്ടതുപോലെ നിറവേറ്റുവാനുള്ള സഹായം, അതിന് പ്രതിബന്ധമായിത്തീരുന്ന കാര്യങ്ങളിൽനിന്നുള്ള രക്ഷ, പ്രത്യേകിച്ചും പിശാചിന്റെ ഇടപെടലിൽനിന്നുള്ള കാവൽ, ആ കാര്യം അല്ലാഹുവിങ്കൽ സ്വീകാര്യമായതായിരിക്കുവാനുള്ള ഭാഗ്യം ഇതെല്ലാം അല്ലാഹുവിൽ നിന്ന് മാത്രം ലഭിക്കേണ്ടുന്നവയാണ്. ആ നിലക്ക് അവന്റെ നാമവും അവന്റെ കൃപാകടാക്ഷവും ഓർത്തും ഉച്ചരിച്ചും കൊണ്ടുള്ള ശുഭസൂചകമായ ആ തുടക്കം അതിന്റെ പര്യവസാനം ശുഭകരമായിത്തീരുവാനും കാരണമാകുന്നതാണ്. ഒരാൾ ഒരു സൽക്കാര്യം തന്നെ ചെയ്യുന്നുവെന്ന് വെക്കുക. ആ അവസരത്തിൽ അല്ലാഹുവിനെക്കുറിച്ചുള്ള വിചാരവികാരമൊന്നും കൂടാതെയാണ് അയാൾ അത് ചെയ്യുന്നതെങ്കിൽ, ആ കാര്യം ചെയ്തതിന്റെ പേരിൽ അല്ലാഹുവിന്റെ പ്രീതിക്കോ പ്രതിഫലത്തിനോ അയാൾക്ക് അവകാശമില്ല.

നമസ്കാരത്തിലാകുമ്പോൾ ബിസ്മി ഉറക്കെ ചൊല്ലുന്നതോ, പതുക്കെ ചൊല്ലുന്നതോ നല്ലത്? ഇതിൽ പണ്ഡിതന്മാർക്കിടയിൽ ഭിന്നാഭിപ്രായമാണുള്ളത്. രണ്ടും തീർത്തുപറയത്തക്കവണ്ണം ഹദീഥുകളിൽ നിന്ന് തെളിവ് ലഭിക്കാത്തതും, ബിസ്മി ക്വുർആനിലെ ഒരു ആയത്താണോ അല്ലേ എന്ന വിഷയത്തിലുള്ള വ്യത്യസ്താഭിപ്രായങ്ങളുമാണ് ഈ ഭിന്നിപ്പിന് കാരണം. എങ്കിലും നമസ്കാരത്തിൽ വെച്ച് ബിസ്മി ഉറക്കെ ചൊല്ലിയാലും പതുക്കെ ചൊല്ലിയാലും നമസ്കാരത്തിന് അത് മൂലം ഭംഗം നേരിടുമെന്ന് ആരും പറയുന്നില്ല. രണ്ടിലൊന്ന് നിർബന്ധമാണെന്നും ആർക്കും അഭിപ്രായമില്ല. രണ്ടിൽ ഏതാണ് നല്ലത് എന്നതിൽ മാത്രമേ ഭിന്നിപ്പുള്ളൂ. ഇമാം ഇബ്നു ക്വയ്യിം (റ) അദ്ദേഹത്തിന്റെ പ്രസിദ്ധ നബിചര്യാഗ്രന്ഥമായ സാദുൽ മആദി (**زاد المعاد**)ൽ നബി ﷺ യുടെ നമസ്കാരത്തിന്റെ രൂപം വിവരിക്കുന്ന മദ്ധ്യേ ഇങ്ങിനെ പ്രസ്താവിക്കുന്നു: 'പിന്നീട് തിരുമേനി അഊദു ചൊല്ലും, പിന്നെ ഫാത്തിഹാ സൂറത്ത് ഓതും. ചിലപ്പോൾ ഉറക്കെ ബിസ്മി ചൊല്ലും. ഉറക്കെ ചൊല്ലുന്നതിനേക്കാൾ അധികം അവിടുന്ന് പതുക്കെ ചൊല്ലുകയായിരുന്നു ചെയ്തിരുന്നത്. രാവും പകലും അഞ്ചു നേരങ്ങളിൽ അവിടുന്ന് പതിവായി യാത്രയിൽ വെച്ചും നാട്ടിൽവെച്ചും ഉറക്കെ ചൊല്ലിവരികയും, എന്നിട്ടത് ഖുലഫാഉറാശിദീനും, ഭൂരിപക്ഷം സ്വഹാബികൾക്കും, ആ നല്ല കാലക്കാരായ നാട്ടുകാർക്കും അജ്ഞാതമായിരിക്കുകയും ചെയ്യുക സംഭവ്യമല്ലതന്നെ...........' 'അഊദി'നെപ്പറ്റി പ്രസ്താവിച്ചതുപോലെതന്നെ, ബിസ്മിയെ സംബന്ധിച്ചുള്ള അഭിപ്രായവ്യത്യാസങ്ങളും, ഓരോ അഭിപ്രായത്തിനും ഹദീഥുകളെയോ മറ്റോ ആധാരമാക്കിക്കൊണ്ടുള്ള ന്യായീകരണങ്ങളും, ഇവിടെ ഉദ്ധരിച്ചു ദീർഘിപ്പിക്കുന്നില്ല. (ഫിക്വ്ഹ് ഗ്രന്ഥങ്ങളാണതിന്റെ സ്ഥാനം) ഉദ്ധരിക്കുവാനുള്ള ഹദീഥുകളാകട്ടെ, -ഇബ്നുക്വയ്യിം (റ) പറഞ്ഞതുപോലെ- ഒന്നുകിൽ വിഷയം വ്യക്തമല്ലാത്തതോ, അല്ലെങ്കിൽ ദുർബ്ബലങ്ങളോ ആണുതാനും.

എങ്കിലും അവയിൽ നിന്ന് ഇത്രയും സംഗതികൾ നമുക്ക് മനസ്സിലാക്കുവാൻ കഴിയും:

1) സൂറത്തുകളുടെ ആരംഭങ്ങളിലുള്ള ഓരോ ബിസ്മിയും സൂറത്തിലെ ഓരോ ആയത്തോ, ആയത്തിന്റെ ഭാഗമോ ആണെങ്കിലും അല്ലെങ്കിലും ശരി, അവ പൊതുവിൽ ക്വുർആനിൽ ഉൾപ്പെട്ടതും, അതോടൊപ്പം സൂറത്തുകളുടെ തുടക്കം കുറിക്കുന്നതുമാകുന്നു. ഉഥ്മാൻ (റ) തയ്യാറാക്കിയ ഒന്നാമത്തെ പകർപ്പ് മുസ്ഹഫ് മുതൽ ഇന്നേവരെയുള്ള എല്ലാ മുസ്ഹഫുകളിലും, തൗബ ഒഴികെ ഓരോ സൂറത്തിന്റെയും ആരംഭത്തിൽ 'ബിസ്മി' എഴുതപ്പെട്ടിട്ടുള്ളതുതന്നെ ഇതിന് തെളിവാകുന്നു.

2) ക്വുർആൻ പാരായണം ചെയ്യുമ്പോൾ ആദ്യം 'അഊദു'വും, പിന്നീട് 'ബിസ്മി'യും ചൊല്ലേണ്ടതാണ്.

3) ഓരോ സൂറത്തും 'ബിസ്മി'യോടുകൂടി ഓതുകയാണ് വേണ്ടത്.

4) നമസ്കാരത്തിലാവുമ്പോൾ 'അഊദു' പതുക്കെ ഓതണം. 'ബിസ്മി' പതുക്കെയും, ഉറക്കെയും ആവാമെങ്കിലും കൂടുതൽ നല്ലത് പതുക്കെയാകുന്നു. **والله اعلم** . എനി നമുക്ക് സൂറത്തിലേക്ക് പ്രവേശിക്കാം. അല്ലാഹു പറയുന്നു:

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**﴾1﴿ പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ**

ٱلۡحَمۡدُ لِلَّهِ رَبِّ ٱلۡعَٰلَمِينَ ﴿٢﴾

**﴾2﴿ സ്തുതി (മുഴുവൻ) ലോകരക്ഷിതാവായ അല്ലാഹുവിനാകുന്നു-**

ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿٣﴾

**﴾3﴿ പരമകാരുണികനും കരുണാനിധിയുമായുള്ളവൻ;-**

مَٰلِكِ يَوۡمِ ٱلدِّينِ ﴿٤﴾

**﴾4﴿ പ്രതിഫല ദിവസത്തിന്റെ ഉടമസ്ഥൻ**

إِيَّاكَ نَعۡبُدُ وَإِيَّاكَ نَسۡتَعِينُ ﴿٥﴾

**﴾5﴿ നിന്നെമാത്രം ഞങ്ങൾ ആരാധിക്കുന്നു; നിന്നോടു മാത്രം ഞങ്ങൾ സഹായം തേടുകയും ചെയ്യുന്നു.**

ٱهۡدِنَا ٱلصِّرَٰطَ ٱلۡمُسۡتَقِيمَ ﴿٦﴾

**﴾6﴿ ചൊവ്വായ പാതയിൽ നീ ഞങ്ങളെ വഴി ചേർക്കേണമേ!-**

صِرَٰطَ ٱلَّذِينَ أَنۡعَمۡتَ عَلَيۡهِمۡ غَيۡرِ ٱلۡمَغۡضُوبِ عَلَيۡهِمۡ وَلَا

**﴾7﴿ (അതായത്) യാതൊരു കൂട്ടരുടെ മേൽ നീ അനുഗ്രഹം ചെയ്തിരിക്കുന്നുവോ അവരുടെ പാതയിൽ, (അതെ,) കോപ**

വിധേയരല്ലാത്തവരും, വഴിപിഴച്ചവര ല്ലാത്തവരുമായ(വരുടെ പാതയിൽ). ٱلضَّآلِّينَ ۝٧

ഒറ്റവാക്കുകളുടെ അർത്ഥം

﴾1﴿ بِسْمِ നാമത്തിൽ ٱللَّهِ അല്ലാഹുവിന്റെ ٱلرَّحْمَٰنِ പരമ കാരുണികൻ ٱلرَّحِيمِ കരുണാനിധി ﴾2﴿ ٱلْحَمْدُ സ്തുതി (മുഴുവനും) لِلَّهِ അല്ലാഹുവിനാകുന്നു رَبِّ രക്ഷിതാവ്, യജമാനൻ, പരിപാലകൻ ٱلْعَٰلَمِينَ ലോകരുടെ, ലോകങ്ങളുടെ(യെല്ലാം) ﴾3﴿ ٱلرَّحْمَٰنِ പരമകാരുണികൻ ٱلرَّحِيمِ കരുണാനിധി ﴾4﴿ مَٰلِكِ ഉടമസ്ഥൻ ( مَلِكِ രാജാവ്) يَوْمِ ദിവസത്തിന്റെ ٱلدِّينِ പ്രതിഫലത്തിന്റെ, നിയമ നടപടിയുടെ ﴾5﴿ إِيَّاكَ നിന്നെ(ത്തന്നെ), നിനക്ക് (മാത്രം) نَعْبُدُ ഞങ്ങൾ ആരാധിക്കുന്നു وَ ഉം إِيَّاكَ നിന്നോട് (തന്നെ-മാത്രം) نَسْتَعِينُ ഞങ്ങൾ സഹായം (ഉതവി)തേടുന്നു. ﴾6﴿ ٱهْدِ നീ നയിക്കേണമേ, ചേർക്കേണമേ, മാർഗദർശനം നൽകേണമേ نَا ഞങ്ങളെ, ഞങ്ങൾക്ക് ٱلصِّرَٰطَ പാതയിൽ ٱلْمُسْتَقِيمَ നേരെയുള്ള, ചൊവ്വായ ﴾7﴿ صِرَٰطَ പാത ٱلَّذِينَ യാതൊരു കൂട്ടരുടെ أَنْعَمْتَ നീ അനുഗ്രഹിച്ചു عَلَيْهِمْ അവർക്ക്, അവരുടെമേൽ غَيْرِ ഒഴികെയുള്ള, അല്ലാത്ത ٱلْمَغْضُوبِ കോപിക്കപ്പെട്ട(വർ), കോപ ബാധിത(ർ) عَلَيْهِمْ അവരുടെ മേൽ, അവരോട് وَلَا അല്ലാത്ത(വരും) ٱلضَّآلِّينَ വഴിപിഴച്ചവർ.

ഈ സൂറത്തിന്റെ അവസാനത്തിൽ آمين (ആമീൻ) എന്ന് ചൊല്ലേണ്ടതാകുന്നു. ഈ പ്രാർത്ഥന സ്വീകരിക്കേണമേ എന്നർത്ഥം. കൂടുതൽ വിവരം താഴെ വരുന്നുണ്ട്. 'ബിസ്മി' സൂറത്തുൽ ഫാതിഹഃയിലെ ഒരു ആയത്താണെന്ന അഭിപ്രായക്കാർ 6 ഉം 7 ഉം വചനങ്ങൾ കൂട്ടി 7-ാമത്തെ വചനമായി എണ്ണിവരുന്നു. ആകെ 7 വചനങ്ങളാണെന്നുള്ളതിൽ ഭിന്നിപ്പില്ല.

الله (അല്ലാഹു) എന്ന വാക്കിന്റെ മൂല ധാതു ഏതാണെന്നുള്ളതിൽ ഒന്നിലധികം അഭിപ്രായങ്ങൾ കാണാം. ഏതായിരുന്നാലും ശരി, അഖില ലോകങ്ങളുടെയും സ്രഷ്ടാവും, നിയന്താവും, പരിപാലകനും, രക്ഷിതാവും, യജമാനനും, ഉടമസ്ഥനുമായ ആ ഏക മഹാശക്തിയെ മാത്രം കുറിക്കുന്ന ഒരു സംജ്ഞാനാമ (علم)മത്രെ അത്. അവന്റെ തിരുനാമങ്ങളായി ക്വുർആനിലോ, മറ്റു വേദഗ്രന്ഥങ്ങളിലോ, പ്രവാചക വാക്യങ്ങളിലോ വന്നിട്ടുള്ള എല്ലാ നാമങ്ങളും അവന്റെ ഓരോ തരത്തിലുള്ള മഹദ് ഗുണങ്ങളെ എടുത്തുകാട്ടുന്ന വിശേഷണങ്ങളായിരിക്കും. 'അല്ലാഹു' എന്നുള്ള പേർ അവനല്ലാതെ മറ്റാർക്കും ഉപയോഗിക്കപ്പെട്ടിട്ടില്ല. ഉപയോഗിക്കപ്പെടാവതുമല്ല. ആരാധിക്കപ്പെടുന്ന വസ്തു- ദൈവം - എന്ന അർത്ഥത്തിൽ സദാ ഉപയോഗിക്കപ്പെടുന്ന ഒരു വാക്കാണ് اله (ഇലാഹ്). ഈ രണ്ടു വാക്കുകളും തമ്മിൽ അക്ഷരത്തിലും അർത്ഥത്തിലും സാമാന്യം യോജിപ്പുണ്ടെന്നതിനെ മുൻനിറുത്തി اله എന്ന പദത്തിൽ ال (അൽ) എന്ന അവ്യയം ചേർത്തു പ്രത്യേകിപ്പിച്ചതാണ് الله എന്ന പദമെന്ന് പലരും പ്രസ്താവിക്കുന്നു. ഇതനുസരിച്ച് ആ സംജ്ഞാനാമത്തിന്റെ അർത്ഥം, 'സാക്ഷാൽ ദൈവം' -അഥവാ ആരാധിക്കപ്പെടുവാൻ യഥാർത്ഥ അർഹതയുള്ളവൻ-

എന്നായിരിക്കുന്നതാണ്. الله اعلم

ക്വുർആൻ പാരായണം അടക്കമുള്ള എല്ലാ നല്ല കാര്യങ്ങളും തുടങ്ങുമ്പോൾ ബിസ്മി കൊണ്ട് ആരംഭിക്കുന്നതിനെയും, ഓരോ സൂറത്തുകളുടെയും തുടക്കത്തിലുള്ള ബിസ്മികൾ അതത് സൂറത്തുകളിൽപെട്ട ആയത്തുകളാണോ എന്നതിനെയും സംബന്ധിച്ച് നാം മുകളിൽ ചിലതെല്ലാം പ്രസ്താവിച്ചുവല്ലോ. ഇവിടെ ഒരു സംശയത്തിന് അവകാശമുണ്ട്. വിശുദ്ധ ക്വുർആൻ അല്ലാഹുവിന്റെ വചനമാണ്. അവനാണത് അവതരിപ്പിച്ചതും. എന്നിരിക്കെ, അവൻ അവന്റെ നാമത്തിൽ ആരംഭിക്കുന്നതിലടങ്ങിയ യുക്തി രഹസ്യമെന്താണ്? ഇതാണാസംശയം. ക്വുർആൻ പാരായണം തുടങ്ങിയ കാര്യങ്ങൾ നാം ആരംഭിക്കേണ്ടത് എങ്ങിനെയാണെന്ന് പഠിപ്പിക്കുക, മുകളിൽ ചൂണ്ടിക്കാട്ടിയത് പോലെയുള്ള യാഥാർത്ഥ്യങ്ങളിലേക്ക് സൂചന നൽകുക, നല്ല ആരംഭത്തിന്റെ പ്രായോഗിക രൂപം കാണിച്ചു തരുക മുതലായവയത്രെ അതിലടങ്ങിയ രഹസ്യം. മനുഷ്യൻ ചെയ്യേണ്ടുന്നതെല്ലാം പഠിപ്പിക്കുകയാണല്ലോ ക്വുർആന്റെ അവതരണോദ്ദേശ്യം. ഒരു നല്ല ഗ്രന്ഥം ആരംഭിക്കുമ്പോൾ അതിന്റെ തുടക്കം നന്നായിരിക്കേണ്ടതിന്റെ ആവശ്യകത പറയേണ്ടതില്ല. എന്നിരിക്കെ, ഏത് ഗ്രന്ഥങ്ങളെക്കാളും എല്ലാ നിലക്കും ഉന്നത സ്ഥാനം അർഹിക്കുന്ന ക്വുർആന്റെ തുടക്കം മറ്റെല്ലാറ്റിനെക്കാളും നന്നായിരിക്കണമല്ലോ. അല്ലാഹുവിന്റെ നാമത്തിൽ ആരംഭിക്കുന്നതിൽപരം ഉത്തമമായ ആരംഭം വേറെ ഏതാണുള്ളത്?!

അല്ലാഹുവിന്റെ നാമത്തിൽ ആരംഭിക്കുന്നതിന്റെ പ്രധാന്യവും, അതിലടങ്ങിയ യുക്തിയും മനസ്സിലാക്കുവാൻ പോരുന്ന രണ്ടു നാമവിശേഷണങ്ങളാണ് 'അർ-റഹ്മാനും' 'അർ-റഹീമും' (**الرحمن، الرحيم**) ചെറുതോ വലുതോ, പ്രത്യക്ഷമോ പരോക്ഷമോ, പ്രത്യേകമായതോ, പൊതുവെയുള്ളതോ, ഐഹികമോ പാരത്രികമോ ആയ സകലവിധ അനുഗ്രഹങ്ങളുടെയും കർത്താവായ പരമകാരുണികൻ എന്ന് 'അർ-റഹ്മാനി'നും, നന്മ ചെയ്യുന്നവർക്ക് പ്രത്യേകമായി സിദ്ധിക്കുവാനിരിക്കുന്ന മഹാനുഗ്രഹങ്ങളുടെ ദാതാവായ കരുണാനിധി എന്ന് 'അർ-റഹീമി'നും വിവക്ഷ നൽകപ്പെടുന്നു.

കാരുണ്യത്തിന്റെയും, കൃപാകടാക്ഷത്തിന്റെയും, പരമകേന്ദ്രമെന്നപോലെ, അധികാരത്തിന്റെയും ന്യായാധിപത്യത്തിന്റെയും പരമ കേന്ദ്രവും തന്നെയാണ് അല്ലാഹു. അവൻ പറയുന്നു: نَبِّئْ عِبَادِىٓ أَنِّىٓ أَنَا ٱلْغَفُورُ ٱلرَّحِيمُ ۝ وَأَنَّ عَذَابِى هُوَ ٱلْعَذَابُ ٱلْأَلِيمُ ۝ الحجر (എന്റെ അടിയാന്മാർക്കു വിവരമറിയിക്കുക: ഞാൻ തന്നെയാണ് വളരെ പൊറുക്കുന്നവനും കരുണാനിധിയുമെന്നും, എന്റെ ശിക്ഷ തന്നെയാണ് വേദനയേറിയ ശിക്ഷയെന്നും - ഹിജ്ർ: 49, 50) പക്ഷേ, അവന്റെ കാരുണ്യക്കനിവ് അവന്റെ കോപത്തെ കവിഞ്ഞുനിൽക്കുന്നു. സത്യനിഷേധത്തിലും തോന്നിയവാസത്തിലും മുഴുകിയ ധിക്കാരികൾപോലും അവന്റെ എണ്ണമറ്റ അനുഗ്രഹങ്ങൾ സദാ ആസ്വദിച്ചു കൊണ്ടിരിക്കുന്നത് അതുകൊണ്ടത്രെ. സൂറഃ അഅ്റാഫിൽ അല്ലാഹു പറയുന്നു: وَرَحْمَتِى وَسِعَتْ كُلَّ شَىْءٍ (എന്റെ കാരുണ്യം എല്ലാ വസ്തുക്കൾക്കും വിശാലമായിരിക്കുന്നു). ഇതേ വാക്യത്തിന്റെ തുടർച്ചയായി ഇങ്ങിനെയും പറയുന്നു: فَسَأَكْتُبُهَا لِلَّذِينَ يَتَّقُونَ وَيُؤْتُونَ ٱلزَّكَوٰةَ وَٱلَّذِينَ هُم بِـَٔايَـٰتِنَا يُؤْمِنُونَ (സൂക്ഷ്മത പാലിക്കുകയും സകാത്ത് കൊടുക്കുകയും ചെയ്യുന്നവർക്കും, നമ്മുടെ ദൃഷ്ടാന്തങ്ങളിൽ

കയും ചെയ്യും. [ഇവരാണ് സുക്ഷ്മത പാലിക്കുന്നവർ].

أُوْلَٰٓئِكَ عَلَىٰ هُدًى مِّن رَّبِّهِمْۖ وَأُوْلَٰٓئِكَ هُمُ ٱلْمُفْلِحُونَ ﴿٥﴾

**﴿5﴾ അക്കൂട്ടർ, തങ്ങളുടെ രക്ഷിതാവിങ്കൽനിന്നുള്ള സന്മാർഗത്തിലാകുന്നു. അക്കൂട്ടർതന്നെയാണ് വിജയികളും!**

﴿1﴾ الم അലിഫ്-ലാം-മീം. ﴿2﴾ ذَٰلِكَ ആ, അത് الْكِتَابُ ഗ്രന്ഥം, ഗ്രന്ഥമാണ് لَا رَيْبَ സന്ദേഹമേ ഇല്ല فِيهِ അതിൽ هُدًى മാർഗ ദർശനമാണ് لِلْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവർക്ക്, ഭയഭക്തന്മാർക്ക്. ﴿3﴾ الَّذِينَ യാതൊരു കൂട്ടർ يُؤْمِنُونَ അവർ വിശ്വസിക്കും بِالْغَيْبِ അദൃശ്യത്തിൽ وَيُقِيمُونَ അവർ നിലനിറുത്തുകയും ചെയ്യും الصَّلَاةَ നമസ്കാരം وَمِمَّا യാതൊന്നിൽനിന്ന് رَزَقْنَا നാം നൽകിയിരിക്കുന്നു هُمْ അവർക്ക് يُنْفِقُونَ അവർ ചിലവഴിക്കും. ﴿4﴾ وَالَّذِينَ യാതൊരു കൂട്ടരും يُؤْمِنُونَ അവർ വിശ്വസിക്കും, بِمَا أُنْزِلَ ഇറക്കപ്പെട്ടതിൽ إِلَيْكَ നിന്നിലേക്ക് وَمَا أُنْزِلَ ഇറക്കപ്പെട്ടതിലും مِنْ قَبْلِكَ നിന്റെമുമ്പ് وَبِالْآخِرَةِ പരലോകത്തിലാകട്ടെ هُمْ അവർ يُوقِنُونَ ദൃഢമായി വിശ്വസിക്കുന്നു. ﴿5﴾ أُولَٰئِكَ അക്കൂട്ടർ عَلَىٰ هُدًى സന്മാർഗത്തിലാണ് مِنْ رَبِّهِمْ തങ്ങളുടെ രക്ഷിതാവിങ്കൽനിന്നുള്ള وَأُولَٰئِكَ അക്കൂട്ടർ هُمُ അവർ (തന്നെ) الْمُفْلِحُونَ വിജയികൾ.

ക്വുർആനിലെ 29 സൂറത്തുകളുടെ ആരംഭത്തിൽ ഇത്പോലെയുള്ള ഏതാനും കേവലാക്ഷരങ്ങൾ കാണാവുന്നതാണ്. തുടർന്നുള്ള വാക്യങ്ങളുമായി ഘടനാപരമോ, അർത്ഥപരമോ ആയ ബന്ധമില്ലാത്തവയായത്കൊണ്ട് ഇവക്ക് الحروف المقطعة (വേറിട്ടു നിൽക്കുന്ന അക്ഷരങ്ങൾ) എന്നു പറയപ്പെടുന്നു. ചില സൂറത്തുകളുടെ ആരംഭത്തിൽ (ن،ص പോലെ) ഒരക്ഷരം മാത്രമായും, ചിലതിൽ (طه،حم പോലെ) രണ്ടക്ഷരമായും, ചിലതിൽ (الم، الر പോലെ) മൂന്നക്ഷരമായും, ചിലതിൽ ( المص، المر പോലെ) നാലക്ഷരമായും, ചിലതിൽ ( كهيعص، حم عسق പോലെ) അഞ്ചക്ഷരമായും- ഇങ്ങിനെ അഞ്ചുതരത്തിൽ-ഇവ വന്നിട്ടുണ്ട്. ഇവയിൽതന്നെ ഒന്നിലധികം സൂറത്തിൽ ആവർത്തിക്കപ്പെട്ടവയും, തീരെ ആവർത്തിക്കപ്പെടാത്തവയും കാണാം.

ഇത്തരം അക്ഷരങ്ങളെപ്പറ്റി പ്രധാനമായി രണ്ട് അഭിപ്രായങ്ങളാണ് നിലവിലുള്ളത്.

1) അല്ലാഹു അവന്റെ ഗ്രന്ഥത്തിൽ നിക്ഷേപിച്ചു വെച്ചിട്ടുള്ള ഒരു രഹസ്യമാണത്. അവയിൽ നാം വിശ്വസിക്കുന്നു. അവയുടെ അർത്ഥമോ, വ്യാഖ്യാനമോ നമുക്കറിഞ്ഞുകൂടാ, ഇതാണൊരഭിപ്രായം. അബൂബക്ർ, ഉമർ, ഉഥ്മാൻ, അലി, ഇബ്നു മസ്ഊദ് (റ) മുതലായ സ്വഹാബീവര്യൻമാരും, ശഅബീ, സുഫ്‌യാനുഥൗരീ (റ) പോലെയുള്ള താബിഉകളായ ഹദീഥ് പണ്ഡിതൻമാരും ക്വുർആൻ വ്യാഖ്യാതാക്കളിൽ ഒരു വിഭാഗവും ഈ നിലപാടാണ് സ്വീകരിച്ചിരിക്കുന്നത്.

2) അവയിൽ ചില സാരങ്ങളും സൂചനകളും അടങ്ങിയിട്ടുണ്ട്. അത് നാം ചിന്തിച്ചും പരിശോധിച്ചും മനസ്സിലാക്കേണ്ടതാണ്. ഇതാണ് മറ്റൊരു വിഭാഗത്തിന്റെ നിലപാട്. എന്നാൽ, അവയുടെ വ്യാഖ്യാനത്തിലോ, അവയിലടങ്ങിയ സൂചനാരഹസ്യങ്ങൾ ചൂണ്ടി ക്കാട്ടുന്നതിലോ ഇവർക്ക് യോജിച്ച അഭിപ്രായം കാണുകയില്ല. വ്യത്യസ്തമായ സമീ പനങ്ങളാണുള്ളത്. അവയിൽ കൂടുതൽ പ്രസക്തമായതിന്റെ ചുരുക്കം ഇതാകുന്നു:-

എല്ലാവർക്കും സുപരിചിതമായ ഇത്തരം അറബി അക്ഷരങ്ങളാൽ കൂട്ടിച്ചേർക്ക പ്പെട്ടിട്ടുള്ള ഒരു ഗ്രന്ഥം തന്നെയാണ് ക്വുർആനും. എന്നാൽ, ഇത്പോലെയുള്ള ഒരു ഗ്രന്ഥമോ ഇതിലെ ഒരദ്ധ്യായം പോലെയുള്ള ഒരു ഭാഗമോ നിങ്ങളൊന്ന് കൊണ്ടുവരു വീൻ എന്നിങ്ങനെ നിഷേധികളായ ശത്രുക്കളോടുള്ള ഒരു വെല്ലുവിളിയാണ് ഈ അക്ഷ രങ്ങൾ. സമഖ്ശരീ, ബൈദ്വാവീ (റ) മുതലായ പല ക്വുർആൻ വ്യാഖ്യാതാക്കളും ഈ അഭിപ്രായമാണ് ന്യായീകരിച്ചും വിശദീകരിച്ചും കാണുന്നത്. ഇമാം മുബർറദും (റ) മറ്റു സൂക്ഷ്മാന്വേഷികളായ പലരും ഈ അഭിപ്രായക്കാരാണെന്നും ഇമാം റാസി (റ) പ്രസ്താവിച്ചിരിക്കുന്നു. 'അശ്ശൈഖുൽ ഇമാം ഇബ്നു തൈമിയ്യയും നമ്മുടെ ഗുരുവ ര്യൻ അൽഹാഫിള് അബുൽ ഹജ്ജാജിൽ മുസ്സീ (الحافظ المزى ) യും ഈ അഭിപ്രാ യക്കാരാണെന്ന് ' ഇബ്നു കഥീറും (റ) പറഞ്ഞിരിക്കുന്നു. അറബി അക്ഷമാലയിൽ 28 അക്ഷരങ്ങളാണുള്ളത്. അതിന്റെ പകുതിഭാഗമായ ا، ل، م، ص، ر، ك، هـ، ي، ع، ط، س، ح، ق، ز

എന്നീ 14 അക്ഷരങ്ങളാണ് സൂറത്തുകളുടെ ആരംഭത്തിലുള്ള ഈ കേവലാക്ഷരങ്ങ ളിലുള്ളത്. ഉച്ചാരണവും സ്വരവ്യത്യാസവും കണക്കിലെടുത്തുകൊണ്ട് അറബി അക്ഷ രങ്ങൾ പലതരമായി ഭാഗിക്കപ്പെടുന്നു. ഒരോ തരത്തിലും പകുതി വീതം ഈ 14 ൽ കാണാവുന്നതാണ്. (*) ബാക്കി പകുതികൾ ഇവയിൽ നിന്ന് അനുമാനിക്കാമല്ലോ. അതു പോലെത്തന്നെ, അറബിയിലെ പദങ്ങൾ പരിശോധിച്ചാൽ ഒന്നു മുതൽ അഞ്ചുവരെ അക്ഷരങ്ങൾ ഉൾക്കൊള്ളുന്നവയായിരിക്കും അവ. കൂടുതൽ കാണപ്പെടുന്ന പക്ഷം, അവ അതതിന്റെ മൂലധാതുവിലുള്ള സാക്ഷാൽ അക്ഷരങ്ങൾക്ക് പുറമെ ഏതെങ്കിലും കാരണത്താൽ വർദ്ധിപ്പിക്കപ്പെട്ടവയായിരിക്കും. ഈ കേവലാക്ഷരങ്ങളിലും തന്നെ ഒന്നുമുതൽ അഞ്ചുവരെ അക്ഷരങ്ങളാണുള്ളത്. കൂടാതെ, നാമം, ക്രിയ, അവ്യയം എന്നിവയുടെ ഏതാനും തരവ്യത്യാസങ്ങളും, രൂപവൈവിദ്ധ്യങ്ങളും ഇവയിൽ അന്തർഭ വിച്ചിരിക്കുന്നു.

ഇതെല്ലാം ഇവിടെ വിസ്തരിച്ചു പറയുന്ന പക്ഷം, അത് വളരെ ദീർഘിച്ചു പോകുന്ന തുകൊണ്ട് ഒരു ഏകദേശ വിവരണം കൊണ്ട് മതിയാക്കുകയാണ്. ചുരുക്കത്തിൽ ഇങ്ങിനെ എല്ലാവർക്കും സുപരിചിതമായ അറബി അക്ഷരങ്ങളും, അവയാൽ സംഘടി പ്പിക്കപ്പെടുന്ന വാക്കുകളും ഉപയോഗിച്ചുകൊണ്ടാണല്ലോ എല്ലാ അറബി ഗദ്യ-പദ്യ സാഹിത്യങ്ങളും രൂപം കൊള്ളുന്നത്. ഇതേ അക്ഷരങ്ങളുടെയും വാക്കുകളുടെയും

---

***(*) മലയാളത്തിൽ ഖരം, അതിഖരം, മൃദു, ഘോഷം എന്നിങ്ങനെ അക്ഷരങ്ങൾ ഭാഗിക്കപ്പെടാറുള്ളതുപോലെ അറബി അക്ഷരങ്ങളും (رخوة شدة همس، جهر، إطباق، فتح) എന്നും മറ്റും പലതായി തരം തിരിക്കപ്പെട്ടിരിക്കു ന്നു. ക്വുർആന്റെ പാരായണ ശാസ്ത്രമായ 'ഇൽമുത്തജ്‌വീദ്' (عِلْمُ التَّجْوِيدُ)ന്റെ ഗ്രന്ഥ ങ്ങളിൽ ഇവയെപ്പറ്റി വിശദവിവരം കാണാം.***

സമൂഹം തന്നെയാണ് ക്വുർആനും; എന്നിരിക്കെ, ഇതിന്റെ മുഴുവൻ ഭാഗത്തോടോ,ഏ താനും ഭാഗത്തോടോ കിടപിടിക്കത്തക്ക ഒരു കൃതി ആർക്കും സമർപ്പിക്കുവാൻ കഴി യാത്തത് അതിന്റെ അമാനുഷികതക്ക് സ്പഷ്ടമായ ഒരു തെളിവാകുന്നു. എന്നിങ്ങ നെയാണ് ഈ സമീപനത്തിന്റെ സാരം. (*)

ഈ അഭിപ്രായത്തിന് പിൻബലം നൽകുന്ന ഒരു വസ്തുത ഇവിടെ ചൂണ്ടിക്കാ ണിക്കപ്പെടുന്നു. 29 സൂറത്തുകളുടെ ആരംഭത്തിലാണ് ഇത്തരം അക്ഷരങ്ങളുള്ളത്. ആ സൂറത്തുകൾ പരിശോധിക്കുമ്പോൾ, ക്വുർആന്റെ സത്യതയും, മഹത്വവും, അമാ നുഷികതയും ചൂണ്ടിക്കാട്ടുന്ന ചില വാക്യങ്ങൾ അതോടൊപ്പം തുടർന്ന് കാണാവുന്ന താണ്. ഉദാഹരണമായി: ഇവിടെ الم എന്ന അക്ഷരങ്ങളെത്തുടർന്ന് 'ആഗ്രന്ഥത്തിൽ ഒട്ടും സന്ദേഹമില്ല', ( ذَٰلِكَ الْكِتَابُ لَا رَيْبَ فِيهِ ) എന്നും, അടുത്ത സൂറത്തിൽ അതി നെത്തുടർന്ന് അല്ലാഹു അല്ലാതെ ആരാധ്യനില്ല, അവൻ ജീവത്തായുള്ളവനും നിയന്താ വുമാണ്. അവൻ നിനക്ക് യഥാർത്ഥപ്രകാരം ഗ്രന്ഥം ഇറക്കിത്തന്നിരിക്കുന്നു' (اللَّهُ لَا إِلَٰهَ إِلَّا هُوَ الْحَيُّ الْقَيُّومُ نَزَّلَ عَلَيْكَ الْكِتَابَ بِالْحَقِّ) എന്നും പറയുന്നു. ഇത്പോലെ യുള്ള പ്രസ്താവനകൾ മറ്റു സൂറത്തുകളിലും കാണാവുന്നതാണ്. വേറെയും പല അഭിപ്രായങ്ങൾ ഈ അക്ഷരങ്ങളെ സംബന്ധിച്ച് ഉദ്ധരിക്കുവാനുണ്ടെങ്കിലും എല്ലാം ചില അഭിപ്രായങ്ങൾ എന്നല്ലാതെ അവക്ക് തെളിവുകളുടെ പിൻബലം കാണുന്നില്ല.

ഒരു മഹാൻ പ്രസ്താവിച്ചതായി ഇബ്നു കഥീർ (റ) ഇങ്ങനെ ഉദ്ധരിച്ചിരിക്കുന്നു: 'ഈ അക്ഷരങ്ങളെ വൃഥാ പ്രയോജനമില്ലാതെ അല്ലാഹു അവതിരിപ്പിച്ചിട്ടില്ല എന്ന കാര്യം നിസ്സംശയമത്രെ. തീരെ അർത്ഥമില്ലാതെ തനി ആരാധനാപരമായത് ( تعبدي ) വല്ലതും ക്വുർആനിൽ ഉണ്ടെന്ന് ആരെങ്കിലും പറയുന്ന പക്ഷം അത് വമ്പിച്ച ഒരബദ്ധമാണ്. അപ്പോൾ, ആ അക്ഷരങ്ങൾക്ക് എന്തോ അർത്ഥമുണ്ടെന്ന് തീർച്ചയാണ്. എന്നാൽ, പാപ വിമുക്തനായ ആളിൽ (റസൂലിൽ) നിന്ന് വല്ലതും നമുക്ക് ശരിയായി വന്നുകിട്ടി യാൽ നാം അതുപ്രകാരം പറയും. ഇല്ലാത്ത പക്ഷം നാം നിൽക്കുന്നിടത്ത് നില്ക്കു കയും ചെയ്യും. امنابه كل من عند ربنا (നാം അതിൽ വിശ്വസിച്ചിരിക്കുന്നു; എല്ലാം നമ്മുടെ റബ്ബിങ്കൽനിന്നുള്ളതാണ്) എന്ന് നാം പറയുകയും ചെയ്യും. ഒരു നിശ്ചിത മായ അഭിപ്രായത്തിൽ പണ്ഡിതൻമാർ ഏകോപിച്ചിട്ടുമില്ല. അവർ ഭിന്നിക്കുകയാണ് ചെയ്തിരിക്കുന്നത്. അപ്പോൾ, രേഖാമൂലം വല്ലവർക്കും വല്ല അഭിപ്രായവും വ്യക്തമാ യിക്കിട്ടിയാൽ അയാളത് പിൻപറ്റേണ്ടതാണ്. ഇല്ലെങ്കിൽ കാര്യം വ്യക്തമാവുന്നതുവരെ മൗനമായി നിലകൊള്ളുകയാണ് വേണ്ടത് '.

ചില വസ്തുതകൾ ഇവിടെ ഓർമിക്കുന്നത് പ്രയോജനകരമായിരിക്കും. യാതൊരു അർത്ഥവും ഉദ്ദേശ്യവുമില്ലാത്തതൊന്നും ക്വുർആനിൽ ഇല്ലെന്നും, ഉണ്ടാകാവതല്ലെന്നും തീർച്ചതന്നെ. പക്ഷേ, എല്ലാവർക്കും പൊതുവിൽ മനസ്സിലാക്കുവാൻ കഴിയാത്ത ചില ഭാഗം അതിലുണ്ടായിരിക്കാമെന്ന് സൂ: ആലുഇംറാൻ 7-ാം വചനത്തിൽവെച്ചു കാണാവു ന്നതാണ് متشابه (പരസ്പര സാദൃശ്യമുള്ളത് - അഥവാ തിരിച്ചറിയുവാൻ കഴിയാത്ത ത്) എന്നാണ് അതിന് അവിടെ ഉപയോഗിച്ചിരിക്കുന്നവാക്ക്. ഇതിനപ്പറ്റി മുഖവുരയിൽ നാം വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. അല്ലാഹു സഹായിച്ചാൽ ആലുഇംറാനിൽവെച്ചും ചില വിവരങ്ങൾ കാണാവുന്നതാണ് إن شاء الله

***(*) കൂടുതൽ വിശദീകരണം അറിയുവാൻ ആഗ്രഹിക്കുന്നവർ, സമഖ്ശരീ, ബൈദ്വാവി (റ) മുതലായ മഹാൻമാരുടെ തഫ്സീർ ഗ്രന്ഥങ്ങൾ നോക്കുക.***

ഈ അക്ഷരങ്ങളെ സംബന്ധിച്ചു വന്നിട്ടുള്ള സ്വീകാര്യമായ ഒരു ഹദീഥ് ഇതാണ്: 'അല്ലാഹുവിന്റെ കിതാബിൽനിന്ന് ആരെങ്കിലും ഒരു അക്ഷരം ഓതിയാൽ അവന് അതിനൊരു നന്മയുണ്ട്. നന്മയാകട്ടെ, പത്തിരട്ടി പ്രതിഫലമുള്ളതുമാണ്. 'അലിഫ്-ലാം-മീം' എന്നത് ഒരക്ഷരമാണെന്ന് ഞാൻ പറയുന്നില്ല. 'അലിഫ്' ഒരക്ഷരം 'ലാം' ഒരക്ഷരം. 'മീം' ഒരക്ഷരം, ഹാകിം, തിർമദീ, ബസ്സാർ, ദാരിമീ (റ) എന്നിവരും ബുഖാരി (റ) അദ്ദേഹത്തിന്റെ 'താരീഖിലും ഇബ്നുമസ്ഊദ് (റ)ൽ നിന്ന് ഉദ്ധരിച്ചതാണ് ഈ ഹദീഥ്. ഇതിലും പ്രസ്തുത അക്ഷരങ്ങളുടെ താൽപര്യം എന്താണെന്ന് പ്രസ്താവിക്കപ്പെട്ടിട്ടില്ല. എങ്കിലും ക്വുർആൻ അർത്ഥം അറിയാതെ പാരായണം ചെയ്യുന്നതിലും നൻമയുണ്ടെന്ന് ഇതിൽനിന്ന് വ്യക്തമാകുന്നു. വിശദവിവരത്തിന് മുഖവുര നോക്കുക.

( ذَٰلِكَ الْكِتَابُ ആ ഗ്രന്ഥം) എന്നു പറഞ്ഞത് ക്വുർആനെ ഉദ്ദേശിച്ചു തന്നെ. ഒരു വസ്തു സമീപത്ത് സ്ഥിതി ചെയ്യുമ്പോൾ അതിലേക്ക് ചൂണ്ടിക്കാണിക്കുവാൻ സാധാരണ നിലയിൽ هٰذَا (ഇത്, ഈ) എന്നും മറ്റുമാണ് അറബിയിൽ ഉപയോഗിക്കപ്പെടാറുള്ളത്. ചിലപ്പോൾ, ചൂണ്ടിക്കാണിക്കുന്ന വസ്തുവിന്റെ മഹത്വമോ, ഉന്നത പദവിയോ സൂചിപ്പിച്ചുകൊണ്ട് തൽസ്ഥാനത്ത ذَٰلِكَ (അത്, ആ) എന്നും ഉപയോഗിക്കപ്പെടാറുണ്ട്. ഇതനുസരിച്ചാണ് ഇവിടെയും ആ സൂചനാനാമം ഉപയോഗിച്ചിരിക്കുന്നത്. ആ മഹത്തായ ഗ്രന്ഥം എന്നുദ്ദേശ്യം. ക്വുർആനെ ചൂണ്ടിക്കാട്ടിക്കൊണ്ട് രണ്ടു കാര്യങ്ങളാണ് അല്ലാഹു പ്രസ്താവിക്കുന്നത്. (1) അതിൽ സന്ദേഹമേ ഇല്ല. (2) അത് സൂക്ഷ്മത പാലിക്കുന്നവർക്ക് മാർഗദർശനമാണ്. സൂക്ഷ്മത പാലിക്കുന്നവരുടെ ഗുണങ്ങൾ തുടർന്നു വിവരിക്കുകയും ആ ഗുണങ്ങളോടുകൂടിയവരാണ് സന്മാർഗികളും വിജയികളുമെന്ന് ഉൽബോധിപ്പിക്കുകയും ചെയ്തിരിക്കുന്നു.

رَيْبٌ (റയ്ബ്) എന്ന വാക്കിന് സന്ദേഹം, തെറ്റിദ്ധാരണ എന്നും മറ്റും അർത്ഥം വരും. ആദ്യത്തെ അർത്ഥമാണ് ഇവിടെ. ക്വുർആന്റെ പ്രതിപാദ്യ വിഷയങ്ങളിലോ, സന്ദേശങ്ങളിലോ ലക്ഷ്യ ദൃഷ്ടാന്തങ്ങളിലോ ഒന്നും തന്നെ സംശയത്തിന് പഴുതില്ല. എല്ലാം സുവ്യക്തമായ യാഥാർത്ഥ്യങ്ങളാകുന്നു എന്നത്രെ لَا رَيْبَ فِيهِ (അതിൽ സന്ദേഹമേ ഇല്ല) എന്നു പറഞ്ഞതിന്റെ താൽപര്യം. പക്ഷേ, അത് സത്യസമ്പൂർണവും സുവ്യക്തവുമായ ഒരു ഗ്രന്ഥമാണെന്നതുകൊണ്ട് എല്ലാ മനുഷ്യർക്കും അതിന്റെ മാർഗദർശനം പ്രയോജനപ്പെടുകയില്ല; അതിന്റെ മാർഗദർശനം സ്വീകരിക്കുവാൻ തയ്യാറുള്ളവർക്കേ അതുകൊണ്ട് പ്രയോജനമുള്ളൂവെന്നാണ് هُدًى لِلْمُتَّقِينَ (സൂക്ഷ്മത പാലിക്കുന്നവർക്ക് മാർഗദർശനമാകുന്നു) എന്ന വാക്യം ചൂണ്ടിക്കാട്ടുന്നത്.

هُدَى، هِدَايَة (ഹുദാ, ഹിദായത്ത്) എന്നീ പദങ്ങളുടെ അർത്ഥത്തെക്കുറിച്ച് സൂ: ഫാതിഹഃയിൽ വിവരിച്ചുവല്ലോ. مُتَّقِينَ (മുത്തക്വീൻ) എന്ന വാക്കിനാണ് 'സൂക്ഷ്മത പാലിക്കുന്നവർ' എന്ന് അർത്ഥം കൽപിച്ചത്. അല്ലാഹുവിന്റെ വിധിവിലക്കുകൾ അനുസരിച്ചുകൊണ്ട് അവന്റെ ശിക്ഷക്കും അപ്രീതിക്കും കാരണമാകുന്ന കാര്യങ്ങളെ സൂക്ഷിച്ചു ജീവിക്കുന്ന ഭയഭക്തന്മാർ എന്നാണ് ആ വാക്കുകൊണ്ടു വിവക്ഷ. ഈ സൂക്ഷ്മതയാകുന്ന ഭയഭക്തിക്കാണ് تَقْوَى (തക്വ്വാ) എന്ന് പറയുന്നത്. ഈ വാക്കിന്റെ ഉദ്ദേശ്യം വിവരിക്കുന്നതിൽ ക്വുർആൻ വ്യാഖ്യാതാക്കളുടെ വാചകങ്ങൾ വ്യത്യസ്തങ്ങളായി കണ്ടേക്കുമെങ്കിലും ഈ ആശയത്തിൽ അവരെല്ലാം യോജിക്കുന്നതായി കാണാവുന്നതാണ്. സൂക്ഷ്മത പാലിക്കുന്നവർക്കേ ക്വുർആന്റെ മാർഗദർശനം പ്രയോജന

പ്പെടുകയുള്ളൂവെന്നുള്ളതിന്റെ കാരണം മറ്റൊരു സ്ഥലത്ത് അല്ലാഹു ചൂണ്ടിക്കാട്ടുന്നു:

قُلْ هُوَلِلَّذِينَ آمَنُوا هُدًى وَشِفَاءٌ وَالَّذِينَ لَا يُؤْمِنُونَ فِي آذَانِهِمْ وَقْرٌ وَهُوَ عَلَيْهِمْ عَمًى-حمالسجدة

(സാരം: പറയുക: അത്-ക്വുർആൻ-വിശ്വസിച്ചവർക്ക് മാർഗദർശനവും ശമനവും-ആശ്വാസപ്രദവും-ആകുന്നു. വിശ്വസിക്കാത്തവർക്കാകട്ടെ, അവരുടെ കാതുകളിൽ ഒരു തരം കട്ടിയുണ്ടായിരിക്കും. അത് അവർക്ക് ഒരു അന്ധതയുമായിരിക്കും. (41: 44) വിശ്വസിക്കുവാൻ തയ്യാറില്ലാത്തവർ ക്വുർആൻ കേൾക്കുമ്പോഴൊക്കെ അവരുടെ നിഷേധം വർദ്ധിക്കുകയാണ് ഉണ്ടാകുക. അങ്ങനെ, അതവർക്ക് കൂടുതൽ ദോഷകരമായി കലാശിക്കുകയും ചെയ്യും. അല്ലാഹു പറയുന്നു: وَنُنَزِّلُ مِنَ الْقُرْآنِ مَا هُوَ شِفَاءٌ وَرَحْمَةٌ لِلْمُؤْمِنِينَ وَلَا يَزِيدُ الظَّالِمِينَ إِلَّا خَسَارًا (സാരം: സത്യവിശ്വാസികൾക്ക് ശമനവും കാരുണ്യവുമായുള്ളതിനെ ക്വുർആനിലൂടെ നാം അവതരിപ്പിച്ചുകൊണ്ടിരിക്കുന്നു. അക്രമികൾക്ക് അത് നഷ്ടത്തെയല്ലാതെ വർദ്ധിപ്പിക്കുകയില്ല. (17:82) സൂക്ഷ്മത പാലിക്കുന്നവരുടെ പ്രധാന ലക്ഷണങ്ങളായി അഞ്ചു കാര്യങ്ങൾ അല്ലാഹു ഇവിടെ എടുത്തു പറഞ്ഞിരിക്കുന്നു. ഇവയാണത്:-

1) يُؤْمِنُونَ بِالْغَيْبِ (അവർ അദൃശ്യ കാര്യത്തിൽ വിശ്വസിക്കുന്നവരാണ്) ഒരുകാര്യം സത്യമെന്ന് സമ്മതിക്കുന്നതിന് ഭാഷയിൽ إِيمَانٌ (ഈമാൻ) എന്ന് പറയുന്നു. الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ (വിശ്വസിക്കുകയും സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർ) എന്നിങ്ങനെ വിശ്വാസവും പ്രവൃത്തിയും കൂട്ടിച്ചേർത്തുകൊണ്ടുള്ള പ്രസ്താവനകളിൽ ഈ അർത്ഥത്തിലുള്ള ഈമാനാണുദ്ദേശ്യം. എന്നാൽ, സത്യം സമ്മതിക്കുകയും അതിന് വഴങ്ങുകയും ചെയ്യുക എന്ന അർത്ഥത്തിലാണ് ക്വുർആനിലും, ഇസ്‌ലാമിക സാഹിത്യങ്ങളിലും 'ഈമാനും' അതിൽനിന്നുൽഭവിക്കുന്ന പദങ്ങളും നിരുപാധികം ഉപയോഗിക്കപ്പെടാറുള്ളത്. ഈ അർത്ഥപ്രകാരം മനസ്സുകൊണ്ട് വിശ്വസിക്കുകയും ആ വിശ്വാസം വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും സാക്ഷാൽകൃതമാക്കുകയും ചെയ്യുക എന്നായിരിക്കും വിവക്ഷ. അതുകൊണ്ടാണ് സൽക്കർമങ്ങൾവഴി ഈമാൻ വർദ്ധിക്കുകയും, ദുഷ്ക്കർമങ്ങൾ വഴി ഈമാൻ കുറയുകയും ചെയ്യുമെന്ന് ഇമാം ശാഫിഈ, അഹ്മദ്, ബുഖാരീ (റ) തുടങ്ങിയ മുൻഗാമികളായ എത്രയോ മഹാൻമാർ പറയുന്നതും. പല ക്വുർആൻ വാക്യങ്ങളും നബിവചനങ്ങളും ഇതിന് തെളിവായി ഇമാം ബുഖാരീ (റ) അദ്ദേഹത്തിന്റെ 'സ്വഹീഹിൽ' ഉദ്ധരിച്ചിട്ടുമുണ്ട്.

غَيْبٌ(ഗയ്ബ്) എന്ന വാക്കിന് 'അദൃശ്യം അഥവാ മറഞ്ഞകാര്യം' എന്നാണ് വാക്കർത്ഥം. ബാഹ്യേന്ദ്രിയങ്ങളുടെ ദൃഷ്ടിയിൽനിന്ന് മറഞ്ഞതൊക്കെ ഭാഷാർത്ഥപ്രകാരം 'ഗയ്ബാ'കുന്നു. ഭർത്താക്കളുടെ അഭാവത്തിൽ അനിഷ്ടങ്ങളൊന്നും പ്രവർത്തിക്കാതെ സൂക്ഷിക്കുന്ന ഭാര്യമാരെപ്പറ്റി حَافِظَاتٌ لِلْغَيْبِ എന്ന് (4:34ൽ) പറഞ്ഞത് ഈ അർത്ഥത്തിലാണ്. 'ഗയ്ബി'ൽ വിശ്വസിക്കുക എന്നതുകൊണ്ടുദ്ദേശ്യം, അല്ലാഹുവിന്റെ സത്ത, മലക്കുകൾ, പരലോകം, വിചാരണ, സ്വർഗം, നരകം, ക്വബ്റിലെ അനുഭവങ്ങൾ ആദിയായി ബാഹ്യേന്ദ്രിയങ്ങൾ വഴിയോ, ആന്തരേന്ദ്രിയങ്ങൾവഴിയോ, അല്ലെങ്കിൽ ബുദ്ധികൊണ്ടോ സ്വയം കണ്ടെത്താൻ കഴിയാത്തതും, വേദഗ്രന്ഥങ്ങളുടെയും പ്രവാചകൻമാരുടെയും പ്രസ്താവനകൾ കൊണ്ടുമാത്രം അറിയുവാൻ കഴിയുന്നതുമായ കാര്യങ്ങളാകുന്നു.

മുത്തക്വികളുടെ (സൂക്ഷ്മത പാലിക്കുന്നവരുടെ) ഒന്നാമത്തെ ലക്ഷണം 'ഗയ്ബി'ൽ വിശ്വസിക്കലാണെന്ന് അല്ലാഹു പറഞ്ഞത് വളരെ ശ്രദ്ധേയമാകുന്നു. നേരിൽകണ്ടതും കേട്ടതും മാത്രമേ വിശ്വസിക്കൂ എന്നോ, ബുദ്ധികൊണ്ടു ചിന്തിച്ചും ഗവേഷണം നടത്തിയും കണ്ടുപിടിക്കുന്നതിനപ്പുറം മറ്റൊന്നും ഉണ്ടാകുവാനില്ലെന്നോ ഉറപ്പിച്ചുവെക്കുന്നവർക്ക് ക്വുർആൻ മുഖേനയോ, വേദഗ്രന്ഥങ്ങൾ മുഖേനയോ മാർഗ ദർശനം ലഭിക്കുവാൻ പോകുന്നില്ല. ഇങ്ങനെയുള്ളവരെക്കുറിച്ചാണ് മതനിഷേധികൾ, നിർമതവാദികൾ എന്നും മറ്റും പറയുന്നത്. എല്ലാം തങ്ങൾക്കറിയാമെന്ന അഹംഭാവ വും, മർക്കടമുഷ്ടിയും ഇവരുടെ സ്വഭാവമായിരിക്കും. തങ്ങൾ പുരോഗമനാശയക്കാ രാണ്, അദൃശ്യത്തിൽ വിശ്വസിക്കുന്നത് കേവലം പഴഞ്ചനും അപരിഷ്കൃതവുമാണ് എന്നൊക്കെയായിരിക്കും ഇവരുടെ ജൽപനം. എന്നിരിക്കെ, ഇവരോട് പരലോകം, പുന രുത്ഥാനം, സ്വർഗനരകം മുതലായ മറഞ്ഞ കാര്യങ്ങളെക്കുറിച്ചൊന്നും ഉപദേശിച്ചിട്ട് ഫലമില്ലല്ലോ. അതാണ് ക്വുർആന്റെ മാർഗദർശനം ഇവർക്ക് പ്രയോജനപ്പെടാതിരിക്കു വാൻ കാരണം.

'ഗയ്ബി'നെ (അദൃശ്യകാര്യത്തെ) സാക്ഷാൽ 'ഗയ്ബ്' എന്നും ആപേക്ഷിക മായ 'ഗയ്ബ്' എന്നും രണ്ടായി ഭാഗിക്കാവുന്നതാണ്. അല്ലാഹുവിനല്ലാതെ മറ്റാർക്കും അറിയുവാൻ കഴിയാത്തതെല്ലാം സാക്ഷാൽ 'ഗയ്ബാ'കുന്നു. ചിലർക്ക് അറിയുവാൻ കഴിയുന്നതും, മറ്റു ചിലർക്ക് അറിയുവാൻ കഴിയാത്തതുമായ കാര്യങ്ങൾ ആപേക്ഷി കമായ 'ഗയ്ബി'ലും പെടുന്നു. മലക്കുകൾക്ക് അവർ നിവസിക്കുന്ന ഉന്നത ലോകങ്ങ ളിലെ കാര്യങ്ങൾ പലതും അറിയുവാൻ കഴിയുമെങ്കിലും മനുഷ്യർക്ക് അതിന് കഴിവി ല്ലല്ലോ. മനുഷ്യരെ സംബന്ധിച്ച് ഇത് രണ്ടാമത്തെ ഇനത്തിൽപെട്ട 'ഗയ്ബാ'ണ്. ബുദ്ധി കൊണ്ട് ചിന്തിച്ചോ, ശാസ്ത്രീയ മാർഗങ്ങൾ ഉപയോഗിച്ചോ, പരിചയംകൊണ്ടോ, ലക്ഷണം മുഖേനയോ സിദ്ധിക്കുന്ന അറിവുകളൊന്നും 'ഗയ്ബി'ൽ ഉൾപ്പെടുകയില്ല. ഉദാഹരണമായി (1) കമ്പിയില്ലാ കമ്പി, റേഡിയോ, ശൂന്യാകാശവാഹനം മുതലായ യന്ത്ര സാമഗ്രികളുടെ സഹായത്തോടെ ലഭിക്കുന്ന അറിവുകൾ. (2) നക്ഷത്രങ്ങളുടെയും ഗ്രഹങ്ങളുടെയും ഗതിവേഗം, ഭ്രമണം, ഭൂഗർഭത്തിലെ താപനില മുതലായവയെക്കുറിച്ച് നിരീക്ഷണം ചെയ്തു ലഭിക്കുന്ന അറിവുകൾ. (3) ദീർഘകാല പരിചയം, മുഖലക്ഷ ണം, ശബ്ദ വ്യത്യാസം, ദീർഘദൃഷ്ടി, ബുദ്ധിസാമർത്ഥ്യം, സ്വപ്നസൂചന മുതലായവ വഴി ലഭിച്ചേക്കാവുന്ന അനുമാനങ്ങൾ. ഇവയൊന്നും 'ഗയ്ബി'ൽ ഉൾപ്പെടുന്നില്ല. കവി ഞ്ഞപക്ഷം ചില വ്യക്തികൾക്ക് മനസ്സിലാക്കുവാൻ കഴിയുന്നതും ചില വ്യക്തികൾക്ക് മനസ്സിലാക്കുവാൻ കഴിയാത്തതുമെന്ന നിലക്ക് ഭാഷാർത്ഥത്തിലുള്ള ആപേക്ഷികമായ 'ഗയ്ബ്' എന്ന് വേണമെങ്കിൽ അവയെപ്പറ്റി പറയാം. അത്രമാത്രം.

(2, 3) وَيُقِيمُونَ الصَّلَاةَ وَمِمَّا رَزَقْنَاهُمْ يُنفِقُونَ (അവർ നമസ്കാരം നിലനിറുത്തുക യും, നാം അവർക്കു നൽകിയതിൽനിന്ന് ചിലവഴിക്കുകയും ചെയ്യും). ഭാഷയിൽ 'പ്രാർത്ഥന' എന്നർത്ഥമുള്ള വാക്കാണ് صَلَاةٌ (സ്വലാത്ത്). തക്ബീർ കൊണ്ടു തുടങ്ങി സലാം കൊണ്ടവസാനിക്കുന്ന പ്രത്യേക രീതിയിലുള്ള ഇസ്‌ലാമിക നമസ്കാര കർമമാണ് അതുകൊണ്ട് വിവക്ഷ. അഞ്ചുനേരത്തെ നിർബന്ധ നമസ്കാരങ്ങൾ അവ യുടെ ഘടകങ്ങളും നിബന്ധനകളും മര്യാദകളും പൂർത്തിയാക്കിക്കൊണ്ട് സമയം തെറ്റാതെ നിർവ്വഹിക്കുക എന്നത്രെ നമസ്കാരം നിലനിറുത്തൽ കൊണ്ടുദ്ദേശ്യം. നാം

നൽകിയതിൽ നിന്ന് ചിലവഴിക്കുക എന്നു പറഞ്ഞതിന്റെ താല്പര്യം ഇസ്‌ലാമിലെ നിർബന്ധദാനമായ സക്കാത്തും, സക്കാത്തിനു പുറമെ നിർവ്വഹിക്കുവാൻ കൽപിക്കപ്പെട്ടിട്ടുള്ള എല്ലാ ദാനധർമങ്ങളുമാകുന്നു. അഞ്ചു നേരത്തെ നിർബന്ധ നമസ്കാരങ്ങൾക്കു പുറമെ വേറെയും ഐഛിക നമസ്കാരങ്ങളും, നിർബന്ധമായ ദാനധർമങ്ങൾക്കു പുറമെ വേറെയും ദാനധർമങ്ങളും നിർവ്വഹിക്കുവാൻ ഇസ്‌ലാം പ്രോൽസാഹിപ്പിച്ചുകൊണ്ടിരിക്കുന്നത് ശരിയാണ്. പക്ഷേ, മുത്തക്വികളുടെ അനിവാര്യഗുണങ്ങളെ വിവരിക്കുന്ന സന്ദർഭമായത് കൊണ്ടത്രെ നിർബന്ധമായ നമസ്കാരങ്ങളും ദാനധർമങ്ങളുമാണുദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്ന് പറഞ്ഞത്. മനുഷ്യന് അല്ലാഹുവിനോടുള്ള അനുഷ്ഠാനപരമായ കടമകളിൽ വളരെ പ്രധാനപ്പെട്ടതാണ് നമസ്കാരകർമം. ദാനധർമങ്ങൾ അല്ലാഹുവിനോടുള്ള ഒരു കടമയാണെന്നതിനു പുറമെ സാമൂഹ്യമായ ഒരു കടമയും കൂടിയാകുന്നു. ഈ രണ്ടു കടമകളും നിറവേറ്റാത്തവർ മുത്തക്വികളിൽ ഉൾപ്പെടുകയില്ലെന്നും, അവർക്ക് ക്വുർആന്റെ മാർഗദർശനം ഫലപ്പെടുകയില്ലെന്നും ഈ വചനങ്ങളിൽനിന്നു വ്യക്തമാകുന്നു.

ധനത്തിൽനിന്നു ചിലവഴിക്കുക എന്നോ മറ്റോ പറയാതെ, നാം നൽകിയതിൽനിന്നു ചിലവഴിക്കുക (مِمَّا رَزَقْنَاهُمْ يُنْفِقُونَ) എന്നാണ് അല്ലാഹു ഉപയോഗിച്ച വാക്ക്. വളരെ അർത്ഥവത്തായ ഒരു വാക്കാണിത്. ക്വുർആനിൽ പല സ്ഥലങ്ങളിലും ഈ പ്രയോഗം കാണാം. ധനം സമ്പാദിക്കുന്നത് ഭൂമിയിൽ നിന്നുള്ള ഉൽപാദനവും പ്രയത്നവും വഴിയാണല്ലോ. ഭൂമിക്ക് ഉൽപാദനശക്തി നൽകിയതും, അതിൽ നിന്ന് ഉൽപന്നങ്ങളുണ്ടാക്കുന്നതും, അത് പ്രയോജനപ്രദമാക്കുന്നതുമെല്ലാം അല്ലാഹുവാണ്. മനുഷ്യന് യത്നിക്കുവാനുള്ള അറിവും, കഴിവും, ഉപാധിയും, സാഹചര്യവും നൽകുന്നതും അല്ലാഹുതന്നെ. ഒരു വിഷയത്തിൽ ഒരേ പ്രകാരത്തിലുള്ള ശ്രദ്ധയും ശ്രമവും നടത്തിക്കൊണ്ടിരിക്കുന്ന രണ്ടുപേർക്ക് ലഭിക്കുന്ന നേട്ടങ്ങളും, ഒരേ മണ്ണിൽ ഒരേ സ്വഭാവത്തിൽ നടത്തപ്പെട്ട രണ്ടു കൃഷികളിൽ നിന്ന് ലഭിക്കുന്ന ഫലങ്ങളും, ഒരേ വ്യക്തി തന്നെ ഒരേ രീതിയിലും ഒരേ അളവിലും രണ്ടു പ്രാവശ്യം പരിശ്രമിച്ചതിന്റെ നേട്ടങ്ങളും, എപ്പോഴും ഒന്നായിരിക്കുകയില്ല. ഒരിക്കൽ ആയിരക്കണക്കിനു മെച്ചം കിട്ടിയ അതേ സ്ഥാനത്ത് മറ്റൊരിക്കൽ പൂജ്യമായിരിക്കും ഫലമെന്നു വരും. അപ്പോൾ, ഭൂമിയുടെ പ്രകൃതിയോ, അദ്ധ്വാനത്തിന്റെ സ്വഭാവമോ അനുസരിച്ചു മാത്രമല്ല വിഭവങ്ങൾ ലഭ്യമാകുന്നതെന്നും, അല്ലാഹുവാണ് എല്ലാം കണക്കാക്കുന്നതും നൽകുന്നതുമെന്നും സ്പഷ്ടമാണ്. പക്ഷേ, അല്ലാഹു കണക്കാക്കിയ ആ വിഭവങ്ങൾ ലഭിക്കുന്നത് അവൻ തന്നെ കണക്കാക്കിയിരിക്കുന്ന മാർഗങ്ങളിലൂടെയാണെന്നു മാത്രം. ഇങ്ങനെ, അല്ലാഹു നൽകിയതാണ് മനുഷ്യന്റെ കയ്യിലുള്ള ധനവും വിഭവങ്ങളുമെല്ലാം. എന്നിരിക്കെ, അതിൽ നിന്നു ചിലവഴിക്കുവാൻ മനുഷ്യൻ എന്തിന് മടിക്കണം? അല്ലാഹു നൽകിയതിൽ നിന്ന് അവൻ നിർദ്ദേശിക്കുന്ന വിഷയങ്ങളിൽ ചിലവഴിച്ചാൽ അവൻ-ഒന്നല്ലെങ്കിൽ മറ്റൊന്ന്-ഇന്നല്ലെങ്കിൽ നാളെ-പകരം നൽകിയേക്കും. എന്നിങ്ങനെയുള്ള സൂചനകൾ ഈ പ്രയോഗത്തിൽ അന്തർഭവിച്ചിരിക്കുന്നു.

(4) وَالَّذِينَ يُؤْمِنُونَ بِمَا أُنْزِلَ إِلَيْكَ وَمَا أُنْزِلَ مِنْ قَبْلِكَ (നിനക്ക് ഇറക്കപ്പെട്ടതിലും നിനക്ക് മുമ്പ് ഇറക്കപ്പെട്ടതിലും വിശ്വസിക്കുന്നവരായിരിക്കും). അതായത്, നബി ﷺക്ക് ഇറക്കപ്പെട്ട ഈ വേദഗ്രന്ഥത്തിൽ പ്രത്യേകമായും മുൻ പ്രവാചകൻമാർക്ക് അവതരിക്ക

പ്പെട്ടിട്ടുള്ള തൗറാത്ത്, ഇൻജീൽ മുതലായ വേദഗ്രന്ഥങ്ങളിൽ പൊതുവായും വിശ്വസിക്കുമെന്ന് സാരം. എല്ലാ പ്രവാചകൻമാരും പ്രബോധനം ചെയ്തിരുന്നത് ഇസ്‌ലാം തന്നെ. إِنَّ الدِّينَ عِندَ اللَّهِ الْإِسْلَامُ (നിശ്ചയമായും മതം അല്ലാഹുവിന്റെ അടുക്കൽ ഇസ്‌ലാമാകുന്നു (3: 19). പ്രാവർത്തികവും അനുഷ്ഠാനപരവുമായ രീതിയിൽ കാലോചിതമായ ചില വ്യത്യാസങ്ങൾ ഉണ്ടായിരിക്കുമെന്നുമാത്രം. لِكُلٍّ جَعَلْنَا مِنكُمْ شِرْعَةً وَمِنْهَاجًا (നിങ്ങളിൽ എല്ലാവർക്കും തന്നെ ഒരോ നടപടിക്രമവും തുറന്ന മാർഗവും നാം ഏർപ്പെടുത്തിയിരിക്കുന്നു. (5: 48) എന്നിരിക്കെ, ഏതെങ്കിലും ഒരു പ്രവാചകനിലോ അദ്ദേഹത്തിന്റെ ഗ്രന്ഥത്തിലോ വിശ്വസിക്കാതിരിക്കുന്നത് ഫലത്തിൽ എല്ലാവരെയും നിഷേധിക്കലായിരിക്കുമല്ലോ. ക്വുർആൻ അതിന്റെ മുമ്പുള്ള വേദഗ്രന്ഥങ്ങളെ സത്യമാക്കുന്നതാണ്. (مُصَدِّقًا لِّمَا بَيْنَ يَدَيْهِ) എന്ന് ക്വുർആനിൽ പലപ്പോഴും കാണാവുന്നതിന്റെ അർത്ഥം ഇതിൽനിന്നു മനസ്സിലാക്കാവുന്നതാണ്. (ഈ വിഷയകമായി, ഈ സൂറത്തിലെ 136, 137, 285 എന്നീ വചനങ്ങളിലും, സൂറത്തുന്നിസാഉ് 150-152 മുതലായ വചനങ്ങളിലും കൂടുതൽ വിശദീകരണം കാണാവുന്നതാണ്).

യഹൂദികളും ക്രിസ്ത്യാനികളുമാകുന്ന വേദക്കാർ ചില പ്രത്യേക നബിമാരിൽ വിശ്വസിക്കുകയും, മറ്റുള്ളവരിൽ അവിശ്വസിക്കുകയും ചെയ്യുന്നവരാണ്. വേദക്കാരല്ലാത്ത അറബികളാകട്ടെ, ഇബ്‌റാഹീം നബി(അ) യുമായുള്ള ഒരു നാമമാത്ര പാരമ്പര്യ ബന്ധമല്ലാതെ മറ്റു പ്രവാചകൻമാരുമായി അവർക്ക് ഒരു ബന്ധവുമില്ല. അപ്പോൾ, വേദക്കാരിൽനിന്ന് ഇസ്‌ലാമിൽ വരുന്നവരെ സംബന്ധിച്ചേടത്തോളം അവർ തങ്ങളുടെ വേദഗ്രന്ഥങ്ങളിലും നബിമാരിലും വിശ്വസിച്ചിരുന്നതിന് പുറമെ, നബി ﷺ തിരുമേനിയിലും ക്വുർആനിലും വീണ്ടും വിശ്വസിക്കേണ്ടതുണ്ട്: അറബികളിൽനിന്ന് സത്യവിശ്വാസം സ്വീകരിക്കുന്നവരെ സംബന്ധിച്ചേടത്തോളം അവർ ക്വുർആനും നബി ﷺയും അടക്കം എല്ലാ നബിമാരിലും വേദഗ്രന്ഥങ്ങളിലും പുതുതായി വിശ്വസിക്കേണ്ടതുണ്ട്. അതുകൊണ്ടാണ് വേദക്കാരിൽനിന്ന് വിശ്വസിക്കുന്നവരെപ്പറ്റി أُولَٰئِكَ يُؤْتَوْنَ أَجْرَهُم مَّرَّتَيْنِ (അവർക്ക് അവരുടെ പ്രതിഫലങ്ങൾ രണ്ടു പ്രാവശ്യം നൽകപ്പെടും (28: 54) എന്ന് അല്ലാഹു പ്രസ്താവിച്ചിരിക്കുന്നതും. നബി ﷺ പറയുന്നു: 'മൂന്നു കൂട്ടർക്ക് അല്ലാഹു രണ്ടു പ്രാവശ്യം പ്രതിഫലം നൽകുന്നതാണ്. തന്റെ പ്രവാചകനിലും, എന്നിലും വിശ്വസിച്ചവനും, അല്ലാഹുവിനോടുള്ള കടമയും സ്വന്തം യജമാനനോടുള്ള കടമയും നിർവ്വഹിച്ചവനും, സ്വന്തം അടിമസ്ത്രീക്ക് നന്നായി മര്യാദ പഠിപ്പിച്ചശേഷം അവളെ സ്വതന്ത്രയാക്കി വിവാഹം കഴിച്ചവനുമാണ് ആ മൂന്നു കൂട്ടർ' (ബു. മു.).

വേദക്കാരിൽ നിന്ന് മുസ്‌ലിമായ ഓരോ വ്യക്തിയും മറ്റെല്ലാ മുസ്‌ലിംകളെക്കാളും-അവർ എത്ര ഉന്നത പദവിയിലുള്ളവരായിരുന്നാലും-ശ്രേഷ്ഠതയുള്ളവരായിരിക്കുമെന്നല്ല ഇപ്പറഞ്ഞതിന്റെ അർത്ഥം. ഒരു വിഷയത്തിൽ- പ്രവാചകൻമാരിലുള്ള വിശ്വാസത്തിൽ -രണ്ടു നിലക്കുള്ള പ്രതിഫലം അവർക്ക് ലഭിക്ക്മെന്നേ അതിനർത്ഥമുള്ളൂ. വിശ്വാസ ദാർഢ്യംകൊണ്ടും, സൽക്കർമങ്ങളുടെ ആധിക്യം കൊണ്ടും മറ്റുള്ളവർക്ക് അവരെക്കാൾ പ്രതിഫലം ലഭിക്കുമെന്നുള്ളതിനു ഇത് എതിരല്ല. മുൻവേദഗ്രന്ഥങ്ങളിൽ വിശ്വസിക്കുകയെന്നത് കൊണ്ടുദ്ദേശ്യം നിലവിലുള്ള തൗറാത്തിലും ഇൻജീലിലുമൊക്കെ വിശദമായി വിശ്വസിക്കുക എന്നല്ല. കാരണം, മാറ്റത്തിരുത്തലുകൾക്കോ, ഏറ്റക്കുറവുകൾക്കോ വിധേയമാകാതെ-ക്വുർആൻ അവതരിക്കുന്നകാലത്തും അതിനു ശേഷവും-അവ

യൊന്നും അവയുടെ സാക്ഷാൽ രൂപത്തിൽ നിലവിലില്ല. ആകയാൽ മൊത്തത്തിലുള്ള വിശ്വാസമാണുദ്ദേശ്യം. മുൻ വേദഗ്രന്ഥങ്ങളിലെ ഉള്ളടക്കങ്ങളെ സംബന്ധിച്ചേടത്തോളം അവ ഈ മൂന്നിലൊരു പ്രകാരത്തിലായിരിക്കും.

1. അല്ലാഹുവിന്റെയും റസൂലിന്റെയും പ്രസ്താവനകളോട് യോജിക്കുന്നത്. ഈ വിഭാഗം ശരിവെക്കലും വിശ്വസിക്കലും നിർബന്ധമാകുന്നു.

2. അവ രണ്ടിനോടും എതിരായത്. ഈ വിഭാഗം നിരാകരിക്കലും വിശ്വസിക്കാതിരിക്കലും നിർബന്ധമാണ്.

3. രണ്ടുമല്ലാത്തത്. ഈ വിഭാഗത്തെക്കുറിച്ചാണ് നബിﷺ ഇപ്രകാരം പറഞ്ഞത്: 'വേദക്കാർ നിങ്ങളോട് വർത്തമാനം പറഞ്ഞാൽ നിങ്ങളവരെ സത്യമാക്കുകയും കളവാക്കുകയും ചെയ്യരുത്. എങ്കിലും ഇങ്ങിനെ പറഞ്ഞുകൊള്ളുക: ഞങ്ങൾക്ക് ഇറക്കപ്പെട്ടതിലും നിങ്ങൾക്ക് ഇറക്കപ്പെട്ടതിലും ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു; (ബു.).

(5) وَبِالْآخِرَةِ هُمْ يُوقِنُونَ (പരലോകത്തിൽ അവർ ദൃഢമായി വിശ്വസിക്കുന്നു) വാസ്തവത്തിൽ 'ഗയ്ബി'ൽ വിശ്വസിക്കുക എന്ന് പറഞ്ഞതിൽ ഉൾപ്പെടുന്നതാണ്, പരലോകത്തിലുള്ള വിശ്വാസവും. പരലോകവിശ്വാസം ദൃഢമാകുമ്പോൾ മാത്രമെ ഈ ഭൗതിക ജീവിതത്തിന് ശേഷം വരാനിരിക്കുന്ന എല്ലാ കാര്യങ്ങളെക്കുറിച്ചും യഥാർത്ഥത്തിൽ വിശ്വാസമുണ്ടാവുകയുള്ളൂ. അനശ്വരമായതും എല്ലാ നന്മ തിന്മകൾക്കും കൃത്യവും കണിശവുമായി പ്രതിഫലം നൽകപ്പെടുന്നതുമായ ഒരു ജീവിതമുണ്ടെന്നും, അവിടെ വെച്ചു സർവ്വ നിയന്താവായ അല്ലാഹുവിന്റെ മുമ്പിൽ സകല ചെയ്തികളും കണക്കു ബോധിപ്പിക്കേണ്ടി വരുമെന്നുമുള്ള പരിപൂർണ വിശ്വാസവും ഉറപ്പുമാണ് മനുഷ്യന്റെ സന്മാർഗബോധത്തിനുള്ള ഏകനിദാനം. ഇസ്‌ലാമിക വിശ്വാസ സിദ്ധാന്തങ്ങളുടെയെല്ലാം അടിത്തറയാണ് അല്ലാഹുവിലും പരലോകത്തിലുമുള്ള വിശ്വാസം. അഥവാ മനുഷ്യന്റെ തുടക്കത്തെയും മടക്കത്തെയും കുറിച്ചുള്ള ബോധം. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, താൻ എവിടെനിന്നു വന്നു, എങ്ങോട്ട് പോകുന്നു എന്നതിനെക്കുറിച്ചുള്ള ബോധം. മറ്റുള്ള വിശ്വാസങ്ങളെല്ലാം ഇതിന്റെ വിശദാംശങ്ങളോ അനിവാര്യ വശങ്ങളോ ആയിരിക്കും. അതുകൊണ്ടാണ് വിശ്വാസത്തെക്കുറിച്ചു പറയുന്ന മിക്ക സ്ഥലത്തും ക്വുർആനിൽ, അല്ലാഹുവിലും പരലോകത്തിലുമുള്ള വിശ്വാസത്തെപ്പറ്റി പ്രത്യേകം എടുത്ത് പറയാറുള്ളതും.

ഈ അഞ്ചു ഗുണവിശേഷണങ്ങളോടു കൂടിയവരാണ് മുത്തകികൾ (സൂക്ഷ്മത പാലിക്കുന്നവർ) എന്നു പറഞ്ഞശേഷം അവരുടെ നേട്ടങ്ങളെന്തായിരിക്കുമെന്ന് വിവരിക്കുന്നു: أُولَٰئِكَ عَلَىٰ هُدًى مِّن رَّبِّهِمْ (അവർ തങ്ങളുടെ റബ്ബിൽ നിന്നുള്ള സന്മാർഗത്തിലായിരിക്കും) അതെ, അല്ലാഹു നിർദ്ദേശിച്ചതും, അവൻ തൃപ്തിപ്പെട്ടതും, അവൻ അനുഗ്രഹിച്ചതുമായ യഥാർത്ഥ സന്മാർഗം ഏതാണോ ആ മാർഗം അംഗീകരിച്ചവരും അതിൽ ചരിക്കുന്നവരുമാണവർ. ഐഹിക ജീവിതത്തിൽ വെച്ച് ഒരാൾക്ക് ലഭിക്കുവാനുള്ള ഏറ്റവും വമ്പിച്ച സാക്ഷ്യപത്രമത്രെ ഇത്. ഇതിലുപരിയായി മറ്റൊന്നു ലഭിക്കുവാൻ എന്തുണ്ട്?! ഈ വാക്യത്തിന് മലയാളഭാഷാശൈലിക്കനുസരിച്ച് 'അവർ തങ്ങളുടെ റബ്ബിൽ നിന്നുള്ള സൻമാർഗത്തിലായിരിക്കും' എന്നാണ് നാം വിവർത്തനം നൽകിയതെങ്കിലും, പദങ്ങളുടെ അർത്ഥം നേർക്കുനേരെ നോക്കുന്നപക്ഷം 'അവർ തങ്ങളുടെ

റബ്ബിൽനിന്നുള്ള സന്മാർഗത്തിന്മേലാണ് സ്ഥിതിചെയ്യുന്നത് ' എന്നത്രെ പറയേണ്ടത്. ഈ പ്രയോഗത്തിലടങ്ങിയ സൂചന ക്വുർആൻ വ്യാഖ്യാതാക്കൾ ഇങ്ങനെ ചൂണ്ടിക്കാട്ടുന്നു: ഇവരെ സംബന്ധിച്ചിടത്തോളം സന്മാർഗം കേവലം ഒരു വാഹനവും, അവർ അതിന്റെ പുറത്തിരിക്കുന്ന സവാരിക്കാരുമാകുന്നു. എല്ലാ വാഹനക്കാർക്കും അവർ എത്തിച്ചേരേണ്ടുന്ന ഒരു ലക്ഷ്യസ്ഥാനം ഉണ്ടായിരിക്കുന്നത് പോലെ, ഇവർക്കുമുണ്ട് ഒരു ലക്ഷ്യസ്ഥാനം. ഇവരുടെ ലക്ഷ്യമാകട്ടെ, അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലവുമാകുന്നു. വേറൊരു രൂപത്തിൽ പറയുന്നപക്ഷം, സന്മാർഗം അവരിൽ വെച്ചുകെട്ടുകയോ അടിച്ചേൽപ്പിക്കുകയോ അല്ല ചെയ്തിരിക്കുന്നത്. അവരുടെ രക്ഷിതാവ് അവർക്ക് നിശ്ചയിച്ചുകൊടുത്ത ആ സന്മാർഗജീവിതം അവരുടെ ഇഷ്ടത്തിനും ഇച്ഛക്കും തികച്ചും അനുസരിച്ചുകൊണ്ടാണുള്ളത്' ഇതാണാസൂചന.

അവർ സന്മാർഗത്തിലാണ്, സന്മാർഗം അവരുടെ ഇച്ഛക്കും അഭിലാഷത്തിനും ഇണങ്ങിയതുമാണ്. ശരി, എന്നാൽ അതുകൊണ്ട് അവർക്ക് എന്തു നേട്ടമാണ് ലഭിക്കുവാനുള്ളത്? അല്ലാഹു പറയുന്നു: وَأُولَٰئِكَ هُمُ الْمُفْلِحُونَ (അവർതന്നെയാണ് വിജയികളും) അതെ, ഏതിൽനിന്നെല്ലാം രക്ഷ കിട്ടുവാൻ അവർ സൂക്ഷിച്ചു വന്നിരുന്നുവോ, അതിൽ നിന്നെല്ലാം അവർക്ക് രക്ഷ ലഭിക്കുന്നു. ഏതെല്ലാം കാര്യങ്ങൾ സിദ്ധിക്കണമെന്ന് അവർക്ക് ആഗ്രഹമുണ്ടായിരുന്നുവോ അതെല്ലാം അവർക്ക് സിദ്ധിക്കുകയും ചെയ്യുന്നു. പരത്തിൽ മാത്രമല്ല, ഇഹത്തിലും വിജയികളാണവർ. സുഖദുഃഖ സമ്മിശ്രമായ ഈ ജീവിതത്തിൽ സന്തോഷ സന്താപ വ്യത്യാസമില്ലാതെ, ശാന്തിയോടും സമാധാനത്തോടും കൂടി നിലകൊള്ളുവാൻ അവർക്കേ കഴിയൂ. എങ്കിലും, അതല്ല അവരുടെ ലക്ഷ്യം. പരലോക വിജയവും ഏറ്റവും ഉപരിയായി അല്ലാഹുവിന്റെ പ്രീതിയുമാണവരുടെ ലക്ഷ്യം. ചുരുക്കത്തിൽ ആ ലക്ഷ്യത്തിൽ അവരെ അല്ലാഹു എത്തിച്ചു കൊടുക്കുന്നു. അല്ലാഹു പറയുന്നു: 'നിങ്ങളുടെ പ്രതിഫലങ്ങൾ നിറവേറ്റിത്തരപ്പെടുന്നത് ക്വിയാമത്തു നാളിൽ മാത്രമാകുന്നു. അപ്പോൾ, ആർ നരകത്തിൽനിന്ന് അകറ്റപ്പെടുകയും. സ്വർഗത്തിൽ പ്രവേശിക്കപ്പെടുകയും ചെയ്തുവോ അവർ ഭാഗ്യം പ്രാപിച്ചു. ഇഹലോക ജീവിതം കൃത്രിമത്തിന്റെ ഉപകരണമല്ലാതെ മറ്റൊന്നുമല്ല'.(ആലു ഇംറാൻ: 185) 'അല്ലാഹുവിങ്കൽ നിന്നുമുള്ള പ്രീതിയാകട്ടെ, ഏറ്റവും വലുതുമാകുന്നു. അതുതന്നെയാണ് വമ്പിച്ച ഭാഗ്യം'. (തൗബ: 72).

ക്വുർആന്റെ മാർഗദർശനങ്ങൾ ഫലപ്രദമായിത്തീരുന്ന മുത്തകികളായ സത്യവിശ്വാസികളുടെ ഗുണങ്ങളും നേട്ടവും വിവരിച്ച ശേഷം, സത്യനിഷേധികളായ അവിശ്വാസികളെയും അവരുടെ അനുഭവത്തെയും കുറിച്ച് പറയുന്നു:-

إِنَّ ٱلَّذِينَ كَفَرُوا۟ سَوَآءٌ عَلَيْهِمْ ءَأَنذَرْتَهُمْ أَمْ لَمْ تُنذِرْهُمْ لَا يُؤْمِنُونَ ﴿٦﴾

**﴾6﴿ നിശ്ചയമായും, അവിശ്വസിച്ചിട്ടുള്ളവർ, അവരെ നീ താക്കീത് ചെയ്തുവോ, അല്ലെങ്കിൽ അവരെ താക്കീത് ചെയ്തില്ലയോ (രണ്ടായാലും) അവരിൽ സമമാകുന്നു. അവർ വിശ്വസിക്കുന്നതല്ല.**

﴾7﴿ അവരുടെ ഹൃദയങ്ങളുടെ മേലും, അവരുടെ കേൾവിയുടെ മേലും അല്ലാഹു മുദ്ര വെച്ചിരിക്കുന്നു: അവരുടെ ദൃഷ്ടികളുടെ മേലും ഉണ്ട്, ഒരു (തരം) മൂടി. അവർക്ക് വമ്പിച്ച ശിക്ഷയുമുണ്ട്.

خَتَمَ ٱللَّهُ عَلَىٰ قُلُوبِهِمْ وَعَلَىٰ سَمْعِهِمْ ۖ وَعَلَىٰٓ أَبْصَٰرِهِمْ غِشَٰوَةٌ ۖ وَلَهُمْ عَذَابٌ عَظِيمٌ ﴿٧﴾

﴾6﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ كَفَرُوا അവർ അവിശ്വസിച്ചു, سَوَاءٌ സമമാണ് عَلَيْهِمْ അവരുടെമേൽ, അവരിൽ ءَأَنذَرْتَهُمْ നീ അവരെ താക്കീത് ചെയ്തുവോ, أَمْ അല്ലെങ്കിൽ لَمْ تُنذِرْهُمْ നീ അവരെ താക്കീത് ചെയ്തില്ലയോ لَا يُؤْمِنُونَ അവർ വിശ്വസിക്കുകയില്ല. ﴾7﴿ خَتَمَ اللَّهُ അല്ലാഹു മുദ്ര വെച്ചു, عَلَىٰ قُلُوبِهِمْ അവരുടെ ഹൃദയങ്ങിന്മേൽ وَعَلَىٰ سَمْعِهِمْ അവരുടെ കേൾവിയുടെ (കാതുകളുടെ) മേലും وَعَلَىٰ أَبْصَارِهِمْ അവരുടെ ദൃഷ്ടികളുടെ (കണ്ണിന്റെ) മേലുമുണ്ട് غِشَاوَةٌ ഒരു (തരം) മൂടി وَلَهُمْ അവർക്കുണ്ട്താനും عَذَابٌ ശിക്ഷ عَظِيمٌ വമ്പിച്ച.

كَفَرَ (കഫറ) എന്ന ക്രിയയുടെ മൂലാർത്ഥം 'മറച്ചുവെച്ചു-അഥവാ മൂടിവെച്ചു' എന്നാകുന്നു. കൃഷിക്കാരൻ വിത്തു മണ്ണിലിട്ട് മൂടുന്നത് കൊണ്ട് അവൻ كَافِرٌ എന്ന് പറയപ്പെടും. രാത്രി അതിന്റ ഇരുട്ട്കൊണ്ട് വസ്തുക്കളെ മറച്ചുവെക്കുന്നതിനാൽ അതിനെയും 'കാഫിർ' എന്ന് വിശേഷിപ്പിക്കാം. ഇതിന്റെ ധാതുനാമങ്ങളാണ്. كُفْرٌ، كُفْرَانٌ، كُفُورٌ (കുഫ്ർ, കുഫ്റാൻ, കുഫൂർ) എന്നീ പദങ്ങൾ. എങ്കിലും പ്രയോഗരംഗത്ത് അൽപം വ്യത്യാസങ്ങൾ കണ്ടേക്കും. ഉദാഹരണമായി: അവിശ്വാസം സത്യനിഷേധം എന്നീ അർത്ഥങ്ങളിൽ 'കുഫ്ർ' എന്ന രൂപവും നന്ദികേട് എന്ന അർത്ഥത്തിൽ 'കുഫ്റാൻ' എന്ന രൂപവുമാണ് അധികം ഉപയോഗം. 'കുഫൂർ' എന്നതാകട്ടെ, രണ്ടർത്ഥത്തിലും ധാരാളം ഉപയോഗിക്കുന്നു إِيمَانٌ (ഈമാൻ-സത്യവിശ്വാസം)ന്റെ വിപരീതമായി كُفْرٌ (കുഫ്ർ) എന്ന വാക്കും مُؤْمِنٌ (മുഅ്മിൻ-സത്യവിശ്വാസി)ന്റെ വിപരീതമായി كَافِرٌ (കാഫിർ) എന്ന വാക്കും പരക്കെ ഉപയോഗിക്കപ്പെടുന്നു. അതുപോലെ شُكْرٌ (ശുക്ർ-നന്ദി)ന്റെയും شَاكِرٌ (ശാകിർ-നന്ദി ചെയ്യുന്നവൻ)ന്റെയും വിപരീതമായും അവ യഥാക്രമം ഉപയോഗിക്കപ്പെടും. كُفْرٌ ന്റെ ധാതുവിൽനിന്നുൽഭവിക്കുന്ന മറ്റു പദരൂപങ്ങളിലും ഈ രണ്ടർത്ഥവും വരും. എല്ലാം സന്ദർഭംകൊണ്ട് മനസ്സിലാക്കേണ്ടതാകുന്നു.

مُؤْمِنٌ (സത്യവിശ്വാസി) അല്ലാത്തവരെല്ലാം كَافِرٌ (അവിശ്വാസി)ന്റെ ഇനത്തിൽ ഉൾപ്പെടുന്നു. പക്ഷേ, എല്ലാ 'കാഫിറു'കളും ഒരേ തരക്കാരല്ല. ലക്ഷ്യങ്ങളും തെളിവുകളും അറിഞ്ഞുകൊണ്ട് നിഷേധിക്കുന്നവരും, അറിയായ്മ കൊണ്ട് നിഷേധിക്കുന്നവരും, ധിക്കാരവും പരിഹാസവും കൊണ്ട് നിഷേധിക്കുന്നവരും, അവഗണനയോ ചിന്താശൂന്യതയോ നിമിത്തം വിശ്വസിക്കാത്തവരുമെല്ലാം 'കാഫിർ' തന്നെ. അവിശ്വാസത്തിന്റെ കാഠിന്യത്തിലും ലാഘവത്തിലും വ്യത്യസ്തരായിരിക്കുമെന്ന് മാത്രം. എല്ലാതരം 'കാഫിറു'കളെയും ഉൾപ്പെടുത്തുന്ന വാക്കെന്ന നിലക്കാണ് كَافِرٌ ന് 'അവിശ്വാസി' എന്നും كُفْر ന് 'അവിശ്വാസം' എന്നും നാം ഭാഷാന്തരം നൽകിവരുന്നത്. എന്നാൽ ഓരോ

സ്ഥാനത്തും ഏതുതരം നിഷേധത്തിന്റെ അടിസ്ഥാനത്തിലാണ് അവിടെ അത് ഉപയോഗിച്ചിരിക്കുന്നതെന്ന് സന്ദർഭം നോക്കി മനസ്സിരുത്തേണ്ടതാണ്.

നബി ﷺയും ക്വുർആനും പ്രബോധനം ചെയ്യുന്ന തത്വങ്ങളിൽ വിശ്വസിക്കാതെ സത്യത്തെ മൂടിവെക്കുകയും, ദൃഷ്ടാന്തങ്ങളെ അവഗണിച്ചു തള്ളിക്കളയുകയും ചെയ്യുന്ന സത്യനിഷേധികളായ മുശ്‌രിക്കുകളാണ് ഇവിടെ الَّذِينَ كَفَرُوا (അവിശ്വസിച്ചവർ) കൊണ്ടുദ്ദേശ്യം. അവരെ താക്കീത് ചെയ്യുന്നതും ചെയ്യാതിരിക്കുന്നതും ഒരുപോലെയാണ്-അവർ വിശ്വസിക്കുവാൻ പോകുന്നില്ല-എന്ന് അല്ലാഹു നബി തിരുമേനിﷺയെ അറിയിക്കുന്നു. അജ്ഞത കൊണ്ടോ, ദൃഷ്ടാന്തങ്ങളുടെ പോരായ്മ കൊണ്ടോ ഉള്ള നിഷേധമാണെങ്കിൽ, താക്കീത് കൊണ്ടും ഉപദേശം കൊണ്ടും അവർക്ക് മാനസാന്തരം വന്നേക്കുമെന്ന് പ്രതീക്ഷിക്കുവാനവകാശമുണ്ട്. സത്യം മനസ്സിലായിട്ട് പിന്നെയും കൽപ്പിച്ചുകൂട്ടി അതിനെ മറയ്ക്കുന്നവരെ സംബന്ധിച്ച് അതൊന്നും പ്രയോജനപ്പെടുകയില്ലല്ലോ. ഉപദേശങ്ങൾക്ക് ചെവികൊടുക്കുകയും, ദൃഷ്ടാന്തങ്ങളിൽ ചിന്തിക്കുകയും ചെയ്‌വാൻ തയ്യാറില്ലാത്ത എല്ലാ അവിശ്വാസികളുടെയും സ്ഥിതി ഇതുതന്നെ. നബി ﷺയുടെ കാലത്തെ ആ സത്യനിഷേധികളെപ്പറ്റിയുള്ള ഈ അറിയിപ്പിൽ തിരുമേനിക്ക് ഒരു മനസ്സമാധാനം നൽകൽ കൂടി അടങ്ങിയിരിക്കുന്നു. കാരണം, അവർ വിശ്വസിക്കാത്തതിൽ നബി ﷺക്കുള്ള ഉൽകണ്ഠയും വ്യസനവും വളരെ വമ്പിച്ചതായിരുന്നു. അൽകഹ്ഫ്: 6; ശുഅറാഉ്: 3 – മുതലായ സ്ഥലങ്ങളിൽ ഇതിനെപ്പറ്റി അല്ലാഹു പ്രസ്താവിച്ചു കാണാം. ആ സ്ഥിതിക്ക് അവർ വിശ്വസിച്ചേക്കുമെന്ന് പ്രതീക്ഷിക്കേണ്ടതില്ല-അവർ വിശ്വസിക്കുകയില്ലെന്ന് അല്ലാഹുവിന് അറിയാം-എന്നറിയുമ്പോൾ, അവരെപ്പറ്റി ഇനി വ്യാകുലപ്പെടേണ്ടതില്ലെന്നും, അതിന്റെ ഉത്തരവാദിത്വം വഹിക്കേണ്ടതില്ലെന്നും നബി ﷺക്ക് സമാധാനിക്കാമല്ലോ.

അവർ വിശ്വസിക്കുകയില്ലെന്നുള്ളതിന്റെ കാരണമാണ് خَتَمَ ٱللَّهُ عَلَىٰ قُلُوبِهِمْ (അല്ലാഹു അവരുടെ ഹൃദയങ്ങൾക്ക് മുദ്രവെച്ചിരിക്കുന്നു...) എന്ന വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്. خَتَمَ (ഖതമ)ക്ക് 'മുദ്രവെച്ചു' എന്നാണ് വാക്കർത്ഥം. ഇതിന്റെ ഒരു പര്യായമാണ് طَبَعَ (ത്വബഅ) എന്ന ക്രിയയും. ഇവയും, ഇവയുടെ ധാതുക്കളിൽനിന്നുള്ള മറ്റു രൂപങ്ങളും അലങ്കാര രൂപത്തിൽ വേറെ അർത്ഥങ്ങളിലും ഉപയോഗിക്കപ്പെടാറുണ്ട്. ഒരു പാത്രത്തിനോ, അല്ലെങ്കിൽ ഒരു കത്തിനോ, മുദ്രവെച്ചാൽ, പിന്നീടതിൽ വല്ലതും കൂട്ടിച്ചേർക്കുവാനോ, അതിൽനിന്ന് വല്ലതും ഒഴിവാക്കുവാനോ സാധിക്കുകയില്ലല്ലോ. അഥവാ അതോടുകൂടി അതിന് ഭദ്രതയും അന്തിമ രൂപവും വന്നുകഴിയുന്നു. അതുകൊണ്ട് 'ഭദ്രമാക്കി' ഉറപ്പിച്ചുവെച്ചു എന്നും, 'അവസാനിപ്പിച്ചു;പൂർത്തിയാക്കി' എന്നുമുള്ള അർത്ഥങ്ങളിൽ അവ ഉപയോഗിക്കുക പതിവാകുന്നു. (*) അവിശ്വാസികളുടെ ഹൃദയങ്ങൾക്കും, കേൾവിക്കും-അഥവാ കാതുകൾക്കും-മുദ്രവെച്ചുവെന്നും മറ്റും പറയുന്നതിന്റെ അർത്ഥവും ഇതുതന്നെ. അതായത്, നിഷേധവും ധിക്കാരവും കൊണ്ട് അവരുടെ ഹൃദയങ്ങൾ നിറഞ്ഞിരിക്കുന്നു; എനി അതിലേക്ക് താക്കീതുകളോ, ഉപദേശങ്ങളോ, ദൃഷ്ടാന്തങ്ങളോ ഒന്നും പ്രവേശിക്കുകയില്ല; അതിലേക്കൊന്നും അവർ ശ്രദ്ധ പതിക്കുവാനോ, ചെവികൊടുക്കുവാനോ, കണ്ടുമനസ്സിലാക്കുവാനോ തയ്യാറാകുന്നതല്ല; അവരുടെ ഗ്രഹണേന്ദ്രിയങ്ങൾ മരവിച്ചു കഴിഞ്ഞിരിക്കുന്നു എന്ന് താൽപര്യം.

***(*) ഇങ്ങിനെയുള്ള അലങ്കാരാർത്ഥങ്ങളിൽ 'അരക്കിട്ടു, സീൽവെച്ചു' എന്നൊക്കെ മലയാളത്തിലും പറയാറുണ്ടല്ലോ.***

'ഖതമ' എന്ന വാക്കിന്റെ മേൽ സൂചിപ്പിച്ച അർത്ഥങ്ങൾ വിവരിച്ചുകൊണ്ട് ഇമാം റാഗിബ് (റ) അദ്ദേഹത്തിന്റെ ക്വുർആൻ നിഘണ്ടുവിൽ പ്രസ്താവിച്ച ചില വിവരങ്ങൾ -ഇവിടെ മാത്രമല്ല-ക്വുർആനിൽ താഴെ പല സ്ഥലങ്ങളിലും, ചില നബി വചനങ്ങളിലും ഇതുപോലെ വന്നിട്ടുള്ള ചില പ്രയോഗങ്ങളുടെ താൽപര്യം മനസ്സിലാക്കുവാൻ വളരെ ഉപകരിക്കുന്നതാകുന്നു. ആ പ്രസ്താവനയുടെ സാരം ഇങ്ങിനെ ഉദ്ധരിക്കാം:-

'അപ്പോൾ خَتَمَ ٱللَّهُ عَلَىٰ قُلُوبِهِمْ (അല്ലാഹു അവരുടെ ഹൃദയങ്ങൾക്ക് മുദ്രവെച്ചു) എന്നും, ...إِنْ أَخَذَ ٱللَّهُ سَمْعَكُمْ وَأَبْصَٰرَكُمْ وَخَتَمَ عَلَىٰ قُلُوبِكُم...... (...അല്ലാഹു നിങ്ങളുടെകേൾവിയും കാഴ്ചകളും എടുത്തു കളയുകയും നിങ്ങളുടെ ഹൃദയങ്ങൾക്ക് മുദ്രവെക്കുകയും ചെയ്താൽ ... (6:46) എന്നുമൊക്കെ പറഞ്ഞത് അല്ലാഹു നടപ്പാക്കിയ ഒരു പതിവിലേക്കുള്ള സൂചനയാകുന്നു. അതായത്, മനുഷ്യൻ നിരർത്ഥമായ വിശ്വാസത്തിലും, നിഷിദ്ധമായ പ്രവൃത്തികളിലും അങ്ങേയറ്റം എത്തുകയും, യഥാർത്ഥത്തിലേക്കുള്ള തിരിഞ്ഞുനോട്ടം ഇല്ലാതാകുകയും ചെയ്യുമ്പോൾ, ആ അനുസരണക്കേടും തെറ്റുകുറ്റങ്ങളും ചെയ്യുന്നത് നന്നായി തോന്നുകയെന്ന ഒരു ശീലം അതവനിൽ ഉണ്ടാക്കിത്തീർക്കുകയും, അവന്റെ ഹൃദയം മുദ്രവെക്കപ്പെട്ടതുപോലെ ആയിത്തീരുകയും ചെയ്യുന്നു. ഇതുപോലെത്തന്നെയാണ് طَبَعَ ٱللَّهُ عَلَىٰ قُلُوبِهِمْ وَسَمْعِهِمْ وَأَبْصَٰرِهِمْ (അവരുടെ ഹൃദയങ്ങൾക്കും കേൾവിക്കും കാഴ്ചകൾക്കും അല്ലാഹു മുദ്രകുത്തി (16: 108) എന്ന വചനവും, مَنْ أَغْفَلْنَا قَلْبَهُۥ (നാം ഹൃദയത്തെ അശ്രദ്ധയിലാക്കിയവൻ (18: 28) എന്നതിലെ അശ്രദ്ധയിലാക്കലും, وَجَعَلْنَا عَلَىٰ قُلُوبِهِمْ أَكِنَّةً (അവരുടെ ഹൃദയങ്ങളിൽ നാം ചില മൂടികളെആക്കി (6:25) എന്നതിലെ മൂടി ഇടലും, وَجَعَلْنَا قُلُوبَهُمْ قَٰسِيَةً (അവരുടെ ഹൃദയങ്ങളെ നാം കടുപ്പമുള്ളതാക്കി (5: 14) എന്നതിലെ കടുപ്പമാക്കലുമെല്ലാം ഈ പ്രകാരത്തിലുള്ള അലങ്കാര പ്രയോഗങ്ങളാണ് '(المفردات) ഈ ഉദ്ധരണി ശരിക്ക് മനസ്സിരുത്തുന്നത് പല സന്ദർഭങ്ങളിലും വളരെ പ്രയോജനപ്പെടുന്നതാണെന്ന് പ്രത്യേകം ഉണർത്തുന്നു.

ഇത്തരം പ്രയോഗങ്ങൾ ക്വുർആനിലും ഹദീഥിലും കാണുമ്പോൾ മനസ്സിരുത്തേണ്ടുന്ന മറ്റൊരു കാര്യംകൂടി ഇവിടെ ചൂണ്ടിക്കാട്ടാം. മനസ്സിലേക്ക് സത്യവിശ്വാസം പ്രവേശിക്കാതിരിക്കത്തക്കവണ്ണം ആദ്യമേ അല്ലാഹു ഹൃദയങ്ങൾക്ക് മുദ്രവെച്ചു തടസ്സമുണ്ടാക്കുകയം, തൻമൂലം സത്യവിശ്വാസം ഉൾക്കൊള്ളുവാൻ അവർക്ക് കഴിയാതെ വരികയും ചെയ്യുക എന്നല്ല അവിടങ്ങളിലൊന്നും ഉദ്ദേശ്യം. അവരുടെ നിഷേധവും ധിക്കാരസ്വഭാവവും മുഴുത്തപ്പോൾ, അതേ കാരണത്താൽ അല്ലാഹു അവരുടെ ഹൃദയങ്ങൾക്ക് മുദ്രവെച്ചു-അഥവാ അതിലേക്ക് വിശ്വാസം കടന്നു ചെല്ലാത്ത അവസ്ഥയിലാക്കി-എന്നേയുള്ളൂ. ചില ക്വുർആൻ വചനങ്ങളിൽ നിന്നു തന്നെ ഇത് വ്യക്തമായി മനസ്സിലാക്കാം. ഇസ്റാഈല്യർ അല്ലാഹുവിന്റെ ശാപത്തിന് പാത്രമാകുവാനുണ്ടായ കാരണങ്ങൾ എടുത്തു കാണിക്കുന്ന കൂട്ടത്തിൽ, 'ഞങ്ങളുടെ ഹൃദയങ്ങൾ ഉറയിലിട്ട് മൂടിയിരിക്കുകയാണ്' (നിങ്ങളുടെ ഈ പ്രബോധനങ്ങളൊന്നും അതിലേക്ക് കടക്കുകയില്ല) എന്നുള്ള അവരുടെ പ്രസ്താവനയെ ഉദ്ധരിച്ചുകൊണ്ട് അല്ലാഹു പറയുന്നു: بَلْ طَبَعَ ٱللَّهُ عَلَيْهَا بِكُفْرِهِمْ- النساء (പക്ഷേ, അവരുടെ അവിശ്വാസം നിമിത്തം അതിന്മേൽ അല്ലാഹു മുദ്രകുത്തിയിരിക്കുകയാണ്. (4: 155) അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ കുതർക്കം നടത്തുന്നതിൽ അല്ലാഹുവിനുള്ള വമ്പിച്ച അമർഷത്തെപ്പറ്റി പ്രസ്താവിച്ചുകൊണ്ട് അല്ലാഹു പറയുന്നു: كَذَٰلِكَ يَطْبَعُ ٱللَّهُ عَلَىٰ كُلِّ قَلْبِ مُتَكَبِّرٍ جَبَّارٍ-المؤمن (അപ്രകാ

രം, അഹംഭാവികളും സ്വേച്ഛാലുക്കളുമായവരുടെ ഹൃദയങ്ങളിലെല്ലാം അല്ലാഹു മുദ്ര കുത്തുന്നതാണ്. (40 : 35).

ഈ ലോകത്തുള്ള ഓരോ കാര്യത്തിന്നും സാധാരണമായ ചില കാരണങ്ങൾ അല്ലാഹു നിശ്ചയിച്ചു വെച്ചിട്ടുണ്ട്. ആ കാരണങ്ങൾ ഒത്തുകൂടുമ്പോൾ ആ കാര്യങ്ങൾ സംഭവിക്കുന്നതായി നാം കാണുന്നു. അഥവാ, ആ സന്ദർഭത്തിൽ അല്ലാഹു അത് സംഭവിപ്പിക്കുന്നു. അല്ലാഹു സംഭവിപ്പിക്കുന്നതായതുകൊണ്ടാണല്ലോ ചിലപ്പോൾ നമുക്കറിയാവുന്ന കാരണങ്ങളെല്ലാം ഉണ്ടായിട്ട് പിന്നെയും ചില കാര്യങ്ങൾ സംഭവിക്കാതെ കാണുന്നത്. ഇപ്പറഞ്ഞതിൽനിന്ന് അല്ലാഹു മുദ്രവെച്ചു-അഥവാ മുദ്രവെക്കലിന്റെ കർത്താവ് അല്ലാഹുവാണ്-എന്ന് പറഞ്ഞതിന്റെ താൽപര്യം ഗ്രഹിക്കാവുന്നതാണ്. ആ സത്യനിഷേധികളോട് അല്ലാഹുവിനുള്ള കഠിനമായ വെറുപ്പ്കൂടി ഈ പ്രയോഗത്തിൽ സൂചിപ്പിക്കുന്നുണ്ട്. والله أعلم

സൂറത്തിന്റെ ആരംഭ വചനങ്ങളിൽ സത്യവിശ്വാസികളെക്കുറിച്ചും, അനന്തരം ഈ രണ്ടു വചനങ്ങളിൽ മുശ്‌രിക്കുകളായ അവിശ്വാസികളെക്കുറിച്ചും പ്രസ്താവിച്ചശേഷം തുടർന്നുള്ള ഏതാനും വചനങ്ങളിൽ കപട വിശ്വാസികളെപ്പറ്റി പ്രസ്താവിക്കുന്നു. മുശ്‌രിക്കുകൾക്ക് പുറമെ, മദീനായിൽ ഇസ്‌ലാമിന്റെ രണ്ട് പ്രത്യേക ശത്രുക്കളാണല്ലോ കപട വിശ്വാസി (الْمُنَافِقُونَ ) കളും, വേദക്കാരായ യഹൂദികളും. അതുകൊണ്ട് കപടവിശ്വാസികളെപ്പറ്റി ഇവിടെ താരതമ്യേന കുറച്ചധികം സംസാരിച്ചിരിക്കുന്നു. വേദക്കാരെക്കുറിച്ചാകട്ടെ, വളരെ സൂക്തങ്ങൾ തന്നെ ഈ സൂറത്തിൽ അല്ലാഹു വിനിയോഗിച്ചിരിക്കുന്നതു കാണാം. കപടവിശ്വാസികളെപ്പറ്റി അല്ലാഹു പറയുന്നു:

## വിഭാഗം - 2

وَمِنَ ٱلنَّاسِ مَن يَقُولُ ءَامَنَّا بِٱللَّهِ وَبِٱلْيَوْمِ ٱلْءَاخِرِ وَمَا هُم بِمُؤْمِنِينَ ﴿٨﴾

**﴾8﴿ മനുഷ്യരിലുണ്ട് ചിലർ; അവർ പറയും: 'ഞങ്ങൾ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിച്ചിരിക്കുന്നു' എന്ന്. അവർ (വാസ്തവത്തിൽ) സത്യവിശ്വാസികളല്ലതാനും.**

يُخَٰدِعُونَ ٱللَّهَ وَٱلَّذِينَ ءَامَنُوا۟ وَمَا يَخْدَعُونَ إِلَّآ أَنفُسَهُمْ وَمَا يَشْعُرُونَ ﴿٩﴾

**﴾9﴿ അവർ അല്ലാഹുവിനോടും, വിശ്വസിച്ചവരോടും വഞ്ചന പ്രവർത്തിച്ചു കൊണ്ടിരിക്കുന്നു. (വാസ്തവത്തിൽ) അവർ തങ്ങളെത്തന്നെയല്ലാതെ വഞ്ചിക്കുന്നില്ലതാനും. അവർ (അത്) അറിയുന്നുമില്ല.**

فِى قُلُوبِهِم مَّرَضٌ فَزَادَهُمُ ٱللَّهُ مَرَضًا ۖ وَلَهُمْ عَذَابٌ أَلِيمٌۢ بِمَا

**﴾10﴿ അവരുടെ ഹൃദയങ്ങളിലുണ്ട് ഒരു (തരം) രോഗം; എന്നിട്ട് അല്ലാഹു അവർക്ക് രോഗം വർദ്ധിപ്പിച്ചിരിക്കുകയാണ്. അവർക്ക് വേദനയേറിയ**

**ശിക്ഷയുമുണ്ട്; അവർ വ്യാജം പറഞ്ഞു കൊണ്ടിരിക്കുന്നത് നിമിത്തം.** كَانُوا۟ يَكۡذِبُونَ ﴿١٠﴾

﴾8﴿ وَمِنَ ٱلنَّاسِ മനുഷ്യരിലുണ്ട്, مَن يَقُولُ പറയുന്ന ചിലർ, പറയുന്നവർ ءَامَنَّا ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു بِٱللَّهِ അല്ലാഹുവിൽ وَبِٱلۡيَوۡمِ ദിവസത്തിലും ٱلۡأٓخِرِ അവസാനത്തെ وَمَا هُم അവരല്ലതാനും بِمُؤۡمِنِينَ വിശ്വസിച്ചവർ, സത്യവിശ്വാസികൾ. ﴾9﴿ يُخَٰدِعُونَ അവർ വഞ്ചന നടത്തുന്നു. ٱللَّهَ അല്ലാഹുവിനോട് وَٱلَّذِينَ ءَامَنُوا വിശ്വസിച്ചവരോടും وَمَا يَخۡدَعُونَ അവർ വഞ്ചിക്കുന്നില്ലതാനും إِلَّآ أَنفُسَهُمۡ അവരെത്തന്നെ (തങ്ങളുടെ സ്വന്തങ്ങളെ) അല്ലാതെ وَمَا يَشۡعُرُونَ അവർ അറിയുന്നുമില്ല. അവർക്ക് ബോധമുണ്ടാകുന്നില്ലതാനും. ﴾10﴿ فِي قُلُوبِهِم അവരുടെ ഹൃദയങ്ങളിലുണ്ട് مَّرَضٌ ഒരു രോഗം فَزَادَهُمُ എന്നിട്ട് അവർക്ക് വർദ്ധിപ്പിച്ചിരിക്കുന്നു ٱللَّهُ അല്ലാഹു مَرَضًا രോഗത്തെ وَلَهُمۡ അവർക്കുണ്ട് താനും عَذَابٌ ശിക്ഷ أَلِيمُۢ വേദനയേറിയ بِمَا كَانُوا അവരായിക്കൊണ്ടിരുന്നതുനിമിത്തം. يَكۡذِبُونَ അവർ വ്യാജം പറയും.

---

വാക്കും പ്രവൃത്തിയും തമ്മിലും, രഹസ്യവും പരസ്യവും തമ്മിലും പൊരുത്തക്കേടുണ്ടാകുന്നതാണ് കാപട്യം (نِفَاقٌ). വിശ്വാസങ്ങളിലും അനുഷ്ഠാനങ്ങളിലും ഉണ്ടാവാം കാപട്യം. വിശ്വാസത്തിലെ കാപട്യമാണ് ഏറ്റവും ഗൗരവപ്പെട്ടത്. എല്ലാ തരം കാപട്യങ്ങളെക്കുറിച്ചും ഓരോ സന്ദർഭത്തിലായി ക്വുർആനിൽ അല്ലാഹു പരാമർശിച്ചിട്ടുണ്ട്. ഇസ്‌ലാമിന്റെ അടിസ്ഥാന വിശ്വാസത്തിൽതന്നെ മുഴുത്ത കാപട്യം വെച്ചു പുലർത്തിക്കൊണ്ടിരുന്ന-ഉള്ളിൽ കുഫ്റും പുറമെ ഇസ്‌ലാമിക വേഷവും സ്വീകരിച്ചിരുന്ന-കപടവിശ്വാസികളെക്കുറിച്ചാണ് ഈ സൂക്തങ്ങളിൽ പ്രസ്താവിക്കുന്നത്.

മദനീ സൂറത്തുകളിലാണ് മുനാഫിക്വുകളെപറ്റി പരാമർശങ്ങളുള്ളത്. മക്കായിൽ മുനാഫിക്വുകൾ ഇല്ലായിരുന്നു. നേരെമറിച്ച് യഥാർത്ഥത്തിൽ സത്യവിശ്വാസം സ്വീകരിക്കുകയും, അതോടുകൂടി ദൗർബ്ബല്യം കാരണം അത്മൂടിവെച്ചുകൊണ്ട് ബാഹ്യത്തിൽ അവിശ്വാസം പ്രകടിപ്പിക്കുകയും ചെയ്യാൻ നിർബന്ധിതരായ ചിലരാണ് മക്കായിൽ ഉണ്ടായിരുന്നത്. കാരണം, അവിടെ പ്രതാപവും ശക്തിയും മുശ്‌രിക്കുകൾക്കായിരുന്നല്ലോ. നബി ﷺ മദീനായിൽ വന്നപ്പോൾ ഔസ്, ഖസ്‌റജ് എന്നീ രണ്ട് ഗോത്രക്കാരായിരുന്നു അവിടത്തെ അറബികൾ. മുമ്പ് അവരും മക്കാ മുശ്‌രിക്കുകളെപ്പോലെ വിഗ്രഹാരാധകരായിരുന്നുവെങ്കിലും നബി ﷺയും സ്വഹാബികളും അവിടെ എത്തും മുമ്പ് തന്നെ അവർക്കിടയിൽ ഇസ്‌ലാമിനു പ്രചാരം സിദ്ധിച്ചു തുടങ്ങിയിരുന്നു. നബി ﷺയുടെ വരവോടുകൂടി അത് കൂടുതൽ വർദ്ധിച്ചുകൊണ്ടിരിക്കുകയും ചെയ്തു. മദീനാ പരിസരങ്ങളിലുണ്ടായിരുന്ന മറ്റൊരു കൂട്ടർ യഹൂദികളായിരുന്നു. അവരുടെ യഹൂദ പാരമ്പര്യമനുസരിച്ചു പോരുന്നവരായിരുന്നു അവർ. യഹൂദികൾ മൂന്നു ഗോത്രക്കാരായിരുന്നു. ബനൂക്വൈനുക്വാഉ്, ബനൂനദ്വീർ, ബനൂക്വുറൈള്വ: (قَيْنُقَاعْ، قُرَيْظَة، نَضِير). ആദ്യത്തെ ഗോത്രവും ഖസ്‌റജും തമ്മിലും, അവസാനത്തെ രണ്ടു ഗോത്രവും ഔസും തമ്മിലും സഖ്യത്തിലായിരുന്നു. അറബികളിൽനിന്ന് ധാരാളം ആളുകൾ ഇസ്‌ലാമിനെ അംഗീക

രിച്ചുവെങ്കിലും യഹൂദികളിൽനിന്ന് അബ്ദുല്ലാഹിബ്നു സലാമും (റ) വളരെ ചുരുക്കം പേരും മാത്രമേ ഇസ്‌ലാമിൽ വന്നിട്ടുള്ളൂ. ഇക്കാലത്ത് മദീനായിൽ മുനാഫിഖ്വുകളുണ്ടായിരുന്നില്ല. ഭയപ്പെടത്തക്ക ഒരു ശക്തി അന്നു മുസ്‌ലിംകൾക്കു ലഭിച്ചു കഴിഞ്ഞിരുന്നില്ല. അത്കൊണ്ട് കപടവേഷത്തിന്റെ ആവശ്യം ഇല്ലായിരുന്നു. നബിﷺയാകട്ടെ, യഹൂദരുമായും, പരിസരപ്രദേശങ്ങളിലുള്ള പല അറബീ ഗോത്രങ്ങളുമായും സഖ്യ ഉടമ്പടി നടത്തുകയും ചെയ്തിരുന്നു.

ഖസ്റജ് ഗോത്രക്കാരനാണെങ്കിലും ഔസിലും ഖസ്റജിലും പൊതു നേതൃത്വം കൈവന്ന ഒരു നേതാവായിരുന്നു അബ്ദുല്ലാഹിബ്നു ഉബയ്യിബ്നിനു സുലൂൽ. അബ്ദുല്ലായെ എല്ലാവരുടെയും രാജാവായി വാഴിക്കുവാൻ ആലോചന നടന്നു വരികയായിരുന്നു. അക്കാലത്താണ് ഇസ്‌ലാമിനു, മേൽ പ്രസ്താവിച്ച പ്രകാരമുള്ള സ്വാധീനം ഉണ്ടായിത്തീർന്നത്. പലരും ഇസ്‌ലാമിലേക്ക് ആകർഷിക്കപ്പെട്ടതോടെ ആ ആലോചന മുന്നോട്ടു പോകാതായി. നേതൃത്വമോഹിയായ അബ്ദുല്ലാഹിബ്നു ഉബയ്യിന്ന് ഇതു മൂലം ഇസ്‌ലാമിനോടും മുസ്‌ലിംകളോടും വെറുപ്പുളവായി. സുപ്രസിദ്ധമായ ബദ്ർ യുദ്ധം കഴിഞ്ഞതോടെ മുസ്‌ലിംകളുടെ യശസ്സും പ്രതാപവും ശക്തിപ്പെട്ടുവല്ലോ. ഇസ്‌ലാമിന്റെ ശക്തി പൂർവ്വാധികം വർദ്ധിച്ചുകൊണ്ടിരിക്കുന്നത് കണ്ടപ്പോൾ, അവനും അവന്റെ സിൽബന്ധികളും അനുഭാവികളും പ്രത്യക്ഷത്തിൽ ഇസ്‌ലാമിനെ അംഗീകരിച്ച് മുസ്‌ലിംകളായി അഭിനയിച്ചു. വേദക്കാരിൽപെട്ട ചിലരും ഇക്കൂട്ടത്തിലുണ്ടായിരുന്നു. ഇവിടം മുതൽക്കാണ് 'മുനാഫിഖ്വ്'കളുടെ തുടക്കം. ക്രമേണ മദീനായിലും, ചുറ്റുപ്രദേശങ്ങളിലുള്ള 'അഅ്റാബി' (മരുഭൂവാസി)കൾക്കിടയിലും ഇവരുടെ എണ്ണം വർദ്ധിച്ചു. മക്കയിൽ നിന്നു ഹിജ്റഃ വന്ന മുഹാജിറുകളിൽ ആരിലും 'നിഫാഖ്വ്' (കാപട്യത്തി)ന്റെ രോഗം ബാധിച്ചിട്ടില്ല. അവരാരും മറ്റുള്ളവരുടെ നിർബന്ധത്തിനോ, സ്വാധീനത്തിനോ വഴങ്ങി ഇസ്‌ലാമിനെ അംഗീകരിച്ചവരോ, അല്ലാഹു അല്ലാത്ത മറ്റാരുടെയെങ്കിലും പ്രീതിക്കുവേണ്ടി സത്യവിശ്വാസം സ്വീകരിച്ചവരോ അല്ലല്ലോ (كَمَا فِي إِبْنِ كَثِيرٍ).

അബ്ദുല്ലാഹിബ്നു ഉബയ്യും, അവന്റെ ആൾക്കാരും യഥാർത്ഥത്തിൽ അവിശ്വാസികൾ തന്നെയാണെങ്കിലും, ബാഹ്യത്തിൽ ഇസ്‌ലാംമതം സ്വീകരിച്ചു മുസ്‌ലിംകളായിരിക്കുകയാണല്ലോ. ആ സ്ഥിതിക്ക് അവരുടെ ബാഹ്യാവസ്ഥ പരിഗണിച്ചു സത്യവിശ്വാസികൾ വഞ്ചിതരാകുവാനും, ഓർക്കാപ്പുറത്ത് അവർമൂലം പല അനിഷ്ട സംഭവങ്ങളും ഉണ്ടായിത്തീരുവാനും ഇടവരും. ദുഷ്ടന്മാരെപ്പറ്റി ശിഷ്ടൻമാരെന്ന് തെറ്റിദ്ധരിക്കുന്നത് പല ആപത്തുകൾക്കും വഴിവെക്കുമല്ലോ. ആകയാൽ, മുനാഫിഖ്വുകളെ സംബന്ധിച്ച് സത്യവിശ്വാസികൾ സദാ ജാഗരൂകരായിരിക്കേണ്ടതുണ്ട്. ഈ വസ്തുത സത്യവിശ്വാസികളെ ഈ വചനങ്ങൾ മുഖേന അല്ലാഹു ഉണർത്തുന്നു. വളരെ കരുതലോടെ നിങ്ങൾ സൂക്ഷിച്ചു കൊണ്ടിരിക്കേണ്ടുന്ന ഒരു മൂന്നാം ചേരിയുംകൂടി ഇവിടെയുണ്ടെന്നും, അവരുടെ യഥാർത്ഥ സ്ഥിതി ഇന്നിന്നതാണെന്നും അറിയിക്കുകയും ചെയ്യുന്നു. നബിﷺയുടെയും സത്യവിശ്വാസികളുടെയും അടുക്കൽ വരുമ്പോൾ തങ്ങൾ സത്യവിശ്വാസം സ്വീകരിച്ച മുസ്‌ലിംകളാണെന്ന് വാക്കുകൊണ്ടും ഭാവംകൊണ്ടും അവർ പ്രകടിപ്പിക്കും. വാസ്തവത്തിൽ വിശ്വാസം അവരെ തീണ്ടിയിട്ടുപോലുമില്ല എന്നാണ് 8-ാം വചനത്തിന്റെ താൽപര്യം, സൂറ: മുനാഫിഖ്വൂനിൽ ഈകാര്യം ഇങ്ങിനെ പറഞ്ഞിരിക്കുന്നു. '(നബിയേ) കപടവിശ്വാസികൾ നിന്റെ അടുക്കൽ വരുമ്പോൾ അവർ പറയും: താങ്കൾ

അല്ലാഹുവിന്റെ റസൂൽ തന്നെയാണെന്ന് ഞങ്ങൾ സാക്ഷ്യം വഹിക്കുന്നുവെന്ന്. അല്ലാഹുവിനറിയാം നീ അവന്റെ റസൂൽ തന്നെയാണെന്ന്. നിശ്ചയമായും കപടവിശ്വാസികൾ കളവു പറയുന്നവർ തന്നെയാണെന്ന് അല്ലാഹു സാക്ഷ്യപ്പെടുത്തുകയും ചെയ്യുന്നു'. താഴെ 14-ാം വചനം നോക്കുക.

അവരുടെ ഈ അഭിനയത്തിൽ ശുദ്ധാത്മാക്കളായ ചില സത്യവിശ്വാസികൾ ചിലപ്പോൾ കമ്പളിപ്പിക്കപ്പെട്ടേക്കും. എന്നാൽ സത്യവിശ്വാസികൾ പൊതുവെ അതിൽ വഞ്ചിതരാവുകയില്ല. അല്ലാഹുവിനെ വഞ്ചിക്കുവാൻ സാധ്യവുമല്ലല്ലോ. എന്നാലും തങ്ങളുടെ ഉള്ളുകള്ളി ആരും അറിയുകയില്ലെന്നാണവരുടെ ധാരണ. ഒരു പക്ഷേ, അല്ലാഹു പോലും തങ്ങളുടെ യഥാർത്ഥ സ്ഥിതി അറിയുകയില്ലെന്ന് അവർ ധരിച്ചുവശായിരിക്കാം. അവരെപ്പറ്റി 'നിങ്ങളോട് അവർ ശപഥം ചെയ്യുന്നതുപോലെ പുനരുത്ഥാന ദിവസം അവർ അല്ലാഹുവിനോട് ശപഥം ചെയ്തു പറയും' എന്ന് 58 : 18 ൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത് കാണാം. എനി, അല്ലാഹുവിനെക്കുറിച്ച് ആ ധാരണ അവർക്കില്ലെന്ന് വന്നാൽ തന്നെയും അല്ലാഹുവിന്റെ കക്ഷിയായ സത്യവിശ്വാസികളോട് നടത്തുന്ന വഞ്ചന അല്ലാഹുവിനോടും നടത്തുന്ന വഞ്ചനയാണല്ലോ. ഇത്രയും നിന്ദ്യമായ ഈ കാപട്യം മൂലം ഐഹികമായ ചില താൽക്കാലിക നേട്ടങ്ങൾ മാത്രമാണവരുടെ ലക്ഷ്യം. പക്ഷേ, അങ്ങേയറ്റം വഷളത്തവും അപമാനവുമായിരിക്കും അതിന്റെ ഫലം. പരലോകത്തിലാകട്ടെ കഠിനകഠോരമായ ശിക്ഷയും! അപ്പോൾ, അവരുടെ വഞ്ചന യഥാർത്ഥത്തിൽ ബാധിക്കുന്നത് അവർക്ക് തന്നെയല്ലാതെ മറ്റാർക്കുമല്ല. ഇതൊന്നും ആ കപടന്മാർ-അവരുടെ വിഡ്ഢിത്തവും ഭോഷത്തവും കാരണമായി-ഗ്രഹിക്കുന്നില്ല. അതിനുള്ള സുബോധവും അവർക്കില്ല.

അവരുടെ ഹൃദയങ്ങളിൽ ഒരുതരം രോഗമുണ്ടെന്ന് പറഞ്ഞതിന്റെ താൽപര്യം മേൽപറഞ്ഞതിൽ നിന്ന് മനസ്സിലാക്കാമല്ലോ. കാപട്യവും നിഷേധവുമൊക്കെ ആ രോഗത്തിന്റെ ലക്ഷണങ്ങളത്രെ. ഓരോ ക്വുർആൻ വചനം അവതരിക്കുമ്പോഴും, ഓരോ ദൃഷ്ടാന്തം കാണുമ്പോഴും അവരിലുണ്ടാകുന്ന പ്രതികരണം അതുതന്നെ. അങ്ങിനെ ആ രോഗം വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. അല്ലാഹു പറയുന്നു:-وَإِذَا مَا أُنزِلَتْ سُورَةٌ إِلَىٰ قَوْلِهِ كَافِرُونَ-التوبة സാരം: 'വല്ല സൂറത്തും അവതരിപ്പിക്കപ്പെട്ടാൽ അവരിൽ ചിലർ (പരിഹാസ്യമായി) പറയും: നിങ്ങളിൽ ആർക്കാണ് ഇത് വിശ്വാസം വർദ്ധിപ്പിച്ചത് എന്ന്. എന്നാൽ വിശ്വസിച്ചവർക്ക് അത് വിശ്വാസം വർദ്ധിപ്പിച്ചിരിക്കുന്നു. അവർ സന്തോഷം കൊള്ളുകയും ചെയ്യും. ഹൃദയത്തിൽ രോഗമുള്ളവരാകട്ടെ, അതവരുടെ മ്ളേച്ഛതയിലൂടെ മ്ളേച്ഛത വർദ്ധിപ്പിക്കുകയും ചെയ്യും. അവർ അവിശ്വാസികളായിക്കൊണ്ട് മരണപ്പെടുകയും ചെയ്യും'. (തൗബ: 124, 125) അല്ലാഹു അവർക്ക് രോഗം വർദ്ധിപ്പിച്ചു എന്ന് പറഞ്ഞതിന്റെ താൽപര്യം ഇതിൽനിന്ന് മനസ്സിലാക്കാം.

وَإِذَا قِيلَ لَهُمْ لَا تُفْسِدُوا۟ فِى ٱلْأَرْضِ قَالُوٓا۟ إِنَّمَا نَحْنُ مُصْلِحُونَ ﴿١١﴾

**﴾11﴿ അവരോട്, 'നിങ്ങൾ ഭൂമിയിൽ [നാട്ടിൽ] നാശമുണ്ടാക്കരുത്' എന്നു പറയപ്പെട്ടാൽ-അവർ പറയും: 'നിശ്ചയമായും, ഞങ്ങൾ നന്മയുണ്ടാക്കുന്നവർ മാത്രമാകുന്നു. എന്ന്.**

أَلَآ إِنَّهُمۡ هُمُ ٱلۡمُفۡسِدُونَ وَلَٰكِن لَّا يَشۡعُرُونَ ﴿١٢﴾

**《12》 അല്ലാ (അറിഞ്ഞേക്കുക)! നിശ്ചയമായും, അവർ തന്നെയാണ് നാശമുണ്ടാക്കുന്നവർ. എങ്കിലും അവർ അറിയുന്നില്ല.**

---

《11》 وَإِذَا قِيلَ പറയപ്പെട്ടാൽ لَهُمْ അവരോട് لا تُفْسِدُوا നിങ്ങൾ നാശം (കുഴപ്പം) ഉണ്ടാക്കരുത് فِي الأَرْضِ ഭൂമിയിൽ (നാട്ടിൽ) قَالُوا അവർ പറയും إِنَّمَا نَحْنُ നിശ്ചയമായും ഞങ്ങൾ (മാത്രം-തന്നെ) ആകുന്നു مُصْلِحُونَ നന്മയുണ്ടാക്കുന്നവർ, പരിഷ്കർത്താക്കൾ 《12》 ألا അല്ലാ, അല്ലേ (അറിയുക) إِنَّهُمْ നിശ്ചയമായും അവർ هُمُ അവർ (തന്നെ) الْمُفْسِدُونَ നാശമുണ്ടാക്കുന്നവർ وَلَكِنْ എങ്കിലും لا يَشْعُرُونَ അവർ അറിയുന്നില്ല. അവർക്കു ബോധമുണ്ടാകുന്നില്ല.

---

സത്യനിഷേധം, സത്യവിശ്വാസികളെ കബളിപ്പിക്കൽ, ജനമദ്ധ്യെ ആശയക്കുഴപ്പം സൃഷ്ടിക്കൽ, വാക്കിനെതിരായ പ്രവർത്തനം, ഇസ്‌ലാമിന്റെ ശത്രുക്കളുമായുള്ള രഹസ്യ ബന്ധങ്ങൾ എന്നിങ്ങനെ പലതരത്തിലുള്ള അവരുടെ ചെയ്തികളെ ഉദ്ദേശിച്ചാണ് നാട്ടിൽ നാശമുണ്ടാക്കരുതെന്ന് അവരോട് പറയുന്നത്. നാട്ടിൽ രക്തച്ചൊരിച്ചിലും ജീവനാശവും, അസമാധാനവും ഉണ്ടാക്കുന്നതാണല്ലോ ഇതെല്ലാം. ഇത്തരം പ്രവൃത്തികളിൽ നിന്ന് ഒഴിഞ്ഞു നിൽക്കണമെന്ന് പറഞ്ഞാൽ അത് സ്വീകരിക്കുവാനോ, അനുകൂലമായ മറുപടിപോലും പറയുവാനോ ആ കപടന്മാർ തയ്യാറില്ലെന്ന് മാത്രമല്ല, തങ്ങൾ ചെയ്യുന്നതെല്ലാം നാട്ടിനു നന്മയും ആവശ്യവുമാണെന്ന് അവകാശപ്പെടുകയായിരിക്കും അവർ ചെയ്യുക. ശത്രു വിഭാഗവുമായുള്ള കൂട്ടുകെട്ടുകൊണ്ട് തങ്ങൾ ഉദ്ദേശിക്കുന്നത് മുസ്‌ലിംകൾക്കും അവർക്കുമിടയിൽ രഞ്ജിപ്പും യോജിപ്പും ഉണ്ടാക്കുകയാണ് എന്നും മറ്റും തങ്ങളുടെ ചെയ്തികളെ അവർ ന്യായീകരിക്കുകയും ചെയ്യും. ഇതെല്ലാം തനി പൊയ്‌വാക്കുകളാണ്; നാശത്തിന്റെ പ്രവർത്തനങ്ങൾ മാത്രമാണ് അവർ നടത്തിക്കൊണ്ടിരിക്കുന്നത്; ഇരുമുഖികളായ ഇത്തരക്കാരുടെ പ്രവർത്തനങ്ങളാണ് യഥാർത്ഥത്തിൽ നാട്ടിൽ നാശവും കുഴപ്പവും ഉണ്ടാക്കിത്തീർക്കുക; ഇതൊന്നും ഗ്രഹിക്കുവാനുള്ള തന്റേടമോ, നന്മയും നാശവും തിരിച്ചറിയുവാനുള്ള വിവേകമോ അവർക്കില്ല എന്നൊക്കെയാണ് ഇവരുടെ മറുപടിയെക്കുറിച്ച് അല്ലാഹു പറഞ്ഞതിന്റെ സാരം.

ഇവിടെയും, മറ്റു പല സ്ഥലങ്ങളിലും കപടവിശ്വാസികളുടെതായി അല്ലാഹു പ്രസ്താവിച്ച ലക്ഷണങ്ങളും സ്വഭാവങ്ങളും മുഴുവനുമോ ഏതാനുമോ ഒത്തിണങ്ങിയ മുസ്‌ലിം നാമധാരികളുടെ എണ്ണം കാലംചെല്ലുംതോറും-ഇക്കാലത്ത് വിശേഷിച്ചും-പെരുകിക്കൊണ്ടിരിക്കുകയാണ്. മുസ്‌ലിം കുടുംബത്തിലും സമുദായത്തിലും പിറന്നു വളർന്നവരായത് കൊണ്ട് തങ്ങൾ മുസ്‌ലിംകളല്ലെന്ന് തുറന്നുപറയുവാൻ അവർക്ക് മടിയോ ധൈര്യക്കുറവോ ഉണ്ടായിരിക്കും. വേണമെങ്കിൽ, തങ്ങൾ മുസ്‌ലിംകളുടെയും ഇസ്‌ലാമിന്റെയും ഗുണകാംക്ഷികളും സമുദായോദ്ധാരകന്മാരുമാണെന്ന് നടിക്കുകയും ചെയ്യും. ഇസ്‌ലാമിനെ തുരങ്കം വെക്കുന്ന നിരീശ്വര നിർമത യുക്തിവാദങ്ങളും, ഭൗതിക താൽപര്യങ്ങളുമായിരിക്കും അവരുടെ യഥാർത്ഥ കൈമുതൽ. മുസ്‌ലിം ബഹുജനങ്ങളിൽ നിന്ന് അവരറിയാതെ അവരുടെ വിശ്വാസവും മതഭക്തിയും നശിപ്പിച്ചുകൊണ്ട് പുരോഗമനത്തിന്റെപേരിൽ കാലത്തിനൊത്ത കോലം കെട്ടിക്കുകയായിരിക്കും അവരുടെ ലക്ഷ്യം. സത്യ വിശ്വാസികൾ ഇത്തരക്കാരെ ഇസ്‌ലാമിന്റെ പ്രത്യക്ഷ ശത്രുക്കളെക്കാൾ സൂക്ഷിക്കേണ്ടതാകുന്നു (والله المستعان).

وَإِذَا قِيلَ لَهُمْ ءَامِنُوا۟ كَمَآ ءَامَنَ ٱلنَّاسُ قَالُوٓا۟ أَنُؤْمِنُ كَمَآ ءَامَنَ ٱلسُّفَهَآءُ ۗ أَلَآ إِنَّهُمْ هُمُ ٱلسُّفَهَآءُ وَلَـٰكِن لَّا يَعْلَمُونَ ﴿١٣﴾

**﴾13﴿** 'മനുഷ്യർ വിശ്വസിച്ചതു പോലെ നിങ്ങൾ വിശ്വസിക്കുവിൻ' എന്ന് അവരോട് പറയപ്പെട്ടാൽ-അവർ പറയും: 'ഭോഷൻമാർ വിശ്വസിച്ചതു പോലെ ഞങ്ങൾ വിശ്വസിക്കുകയോ'! അല്ലാ - (അറിയുക)! നിശ്ചയമായും, അവർ തന്നെയാണ് ഭോഷന്മാർ. എങ്കിലും, അവർക്ക് അറിഞ്ഞുകൂടാ.

وَإِذَا لَقُوا۟ ٱلَّذِينَ ءَامَنُوا۟ قَالُوٓا۟ ءَامَنَّا وَإِذَا خَلَوْا۟ إِلَىٰ شَيَـٰطِينِهِمْ قَالُوٓا۟ إِنَّا مَعَكُمْ إِنَّمَا نَحْنُ مُسْتَهْزِءُونَ ﴿١٤﴾

**﴾14﴿** വിശ്വസിച്ചവരെ അവർ കണ്ടുമുട്ടിയാൽ അവർ പറയും: 'ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു' എന്ന്. അവർ തങ്ങളുടെ പിശാചുക്കളിലേക്ക് (ചെന്ന്)തനിച്ചായാൽ അവർ പറയുകയും ചെയ്യും: 'ഞങ്ങൾ നിങ്ങളുടെ കൂടെ(ത്തന്നെ)യാണ്; ഞങ്ങൾ (അവരെ) പരിഹസിക്കുന്നവർ മാത്രമാകുന്നു.

ٱللَّهُ يَسْتَهْزِئُ بِهِمْ وَيَمُدُّهُمْ فِى طُغْيَـٰنِهِمْ يَعْمَهُونَ ﴿١٥﴾

**﴾15﴿** അല്ലാഹു അവരെ പരിഹസിക്കുന്നു; അവരുടെ അതിര് കവിയലിൽ (അന്തംവിട്ട്) അലഞ്ഞ് നടക്കുമാറ് അവരെ അയച്ചു വിടുകയും ചെയ്യുന്നു.

أُو۟لَـٰٓئِكَ ٱلَّذِينَ ٱشْتَرَوُا۟ ٱلضَّلَـٰلَةَ بِٱلْهُدَىٰ فَمَا رَبِحَت تِّجَـٰرَتُهُمْ وَمَا كَانُوا۟ مُهْتَدِينَ ﴿١٦﴾

**﴾16﴿** അക്കൂട്ടർ, സന്മാർഗത്തിനു (പകരം) ദുർമാർഗം (വിലക്കു) വാങ്ങിയിട്ടുള്ളവരത്രെ. എന്നാൽ അവരുടെ കച്ചവടം ലാഭകരമായില്ല; അവർ (ഉദ്ദിഷ്ട) മാർഗം പ്രാപിച്ചവരായതുമില്ല.

---

﴾13﴿ وَإِذَاقِيلَ പറയപ്പെട്ടാൽ لَهُمْ അവരോട് آمِنُوا നിങ്ങൾ വിശ്വസിക്കുവിൻ كَمَاآمَنَ വിശ്വസിച്ചതുപോലെ النَّاسُ മനുഷ്യർ قَالُوا അവർ പറയും, പറയുകയായി أَنُؤْمِنُ ഞങ്ങൾ വിശ്വസിക്കുകയോ, വിശ്വസിക്കുമോ كَمَاآمَنَ വിശ്വസിച്ചതുപോലെ السُّفَهَاءُ ഭോഷന്മാർ أَلَا അല്ലാ, അല്ലേ (അറിയുക) إِنَّهُمْ നിശ്ചയമായും അവർ هُمُ അവർ തന്നെ السُّفَهَاءُ ഭോഷന്മാർ وَلَـٰكِنْ എങ്കിലും لَايَعْلَمُونَ അവർ അറിയുന്നില്ല. ﴾14﴿ وَإِذَالَقُوا അവർ കണ്ടുമുട്ടിയാൽ الَّذِينَآمَنُوا വിശ്വസിച്ചവരെ, قَالُوا അവർ പറയും آمَنَّا ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു وَإِذَاخَلَوْا അവർ ഒഴിവായാൽ,

തനിച്ചായാൽ إِلَىٰ شَيَاطِينِهِمْ അവരുടെ പിശാചുകളിലേക്ക് قَالُوا അവർ പറയും إِنَّا നിശ്ച യമായും ഞങ്ങൾ مَعَكُمْ നിങ്ങളുടെ കൂടെയാണ് إِنَّمَا نَحْنُ നിശ്ചയമായു ഞങ്ങൾ (മാത്രം-തന്നെ) ആകുന്നു مُسْتَهْزِئُونَ പരിഹസിക്കുന്നവർ. ﴾15﴿ اللَّهُ അല്ലാഹു يَسْتَهْزِئُ പരിഹസിക്കുന്നു, പരിഹസിക്കും بِهِمْ അവരെ وَيَمُدُّهُمْ അവരെ നീട്ടി (അയ ച്ചു) ഇടുകയും ചെയ്യും فِي طُغْيَانِهِمْ അവരുടെ അതിരുകവിയലിൽ, ധിക്കാരത്തിൽ يَعْمَهُونَ അവർ (അന്ധാളിച്ചു-അന്തം വിട്ടു) അലഞ്ഞുനടക്കുമാറ്. ﴾16﴿ أُولَٰئِكَ അക്കൂട്ടർ الَّذِينَ യാതൊരുവരാണ് اشْتَرَوُا അവർ (വിലക്ക്) വാങ്ങി الضَّلَالَةَ ദുർമാർഗം بِالْهُدَىٰ സന്മാർഗത്തിന് (പകരം فَمَا رَبِحَتْ എന്നാൽ (എന്നിട്ട്) ലാഭകരമായില്ല تِجَارَتُهُمْ അവ രുടെ കച്ചവടം وَمَا كَانُوا അവർ ആയതുമില്ല مُهْتَدِينَ നേർമാർഗം പ്രാപിച്ചവർ.

---

ഞങ്ങൾ സത്യവിശ്വാസം സ്വീകരിച്ചിട്ടുണ്ടെന്നും മുസ്‌ലിംകളാണെന്നുമൊക്കെ നിങ്ങൾ പറയുന്നുണ്ടല്ലോ, നിങ്ങളുടെ പ്രവർത്തനങ്ങളും നടപടിയുമാണെങ്കിൽ അതിനു കടകവിരുദ്ധവുമാണ്. നിങ്ങൾ പറയുന്നത് നേരാണെങ്കിൽ ഈ നില മാറ്റി യഥാർത്ഥ സത്യവിശ്വാസികൾ വിശ്വസിച്ചതുപോലെയുള്ള വിശ്വാസം നിങ്ങൾ സ്വീകരിക്കേണ്ടതാണ് എന്നൊക്കെയാണ് آمِنُوا كَمَا آمَنَ النَّاسُ (മനുഷ്യർ വിശ്വസിച്ചതുപോലെ നിങ്ങൾ വിശ്വ സിക്കുവിൻ) എന്ന് പറഞ്ഞതിന്റെ താത്പര്യം. ഇവിടെ 'മനുഷ്യർ' എന്ന് പറഞ്ഞത് നബി ﷺയിൽ വിശ്വസിച്ചുകഴിഞ്ഞ സത്യവിശ്വാസികളെപ്പറ്റിയാണെന്ന് വ്യക്തമാണ്. അവരെപ്പറ്റി 'മനുഷ്യർ' എന്ന് പറഞ്ഞതിൽ അവരാണ് യഥാർത്ഥ മനുഷ്യർ-അവരെ പ്പോലെ നിങ്ങളും മനുഷ്യത്വ ഗുണമുള്ളവരാകേണ്ടതാണ്-നിങ്ങളുടെ ഈ നിലപാട് മനുഷ്യത്വത്തിന് യോജിച്ചതല്ല എന്നൊക്കെ ചില സൂചനകൾ അടങ്ങിയിരിക്കുന്നത് കാണാം أَللَّهُ أَعْلَمُ. നബി ﷺയും ഉൾപ്പെടുന്ന അതേ സത്യ വിശ്വാസികളെപ്പറ്റി തന്നെ യാണ് കപടവിശ്വാസികൾ ഭോഷന്മാർ എന്ന് വിശേഷിപ്പിച്ചതും. അവരൊക്കെ തനി ഭോഷന്മാരായത് കൊണ്ടാണ് അത്രത്തോളം ആ വിശ്വാസത്തിൽ ലയിക്കുവാൻ കാര ണം, ഞങ്ങൾ അതിനുമാത്രം അധഃപതിച്ചിട്ടില്ല, അവരെപ്പോലെയുള്ള വിശ്വാസം സ്വീക രിക്കവാൻ ഞങ്ങളെ കിട്ടുകയില്ല എന്നൊക്കെയാണ് മറുപടിയിൽ അവർ വ്യംഗ്യമായി സൂചിപ്പിക്കുന്നത്. വാസ്തവം നേരെമറിച്ചാണുള്ളത്. യഥാർത്ഥ ഭോഷന്മാർ അവര ല്ലാതെ മറ്റാരുമല്ല, പക്ഷേ അതു മനസ്സിലാക്കാനുള്ള തന്റേടവും വിവേകവും അവർക്കില്ല എന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു.

ഇരു മുഖന്മാരാണല്ലോ കപടവിശ്വാസികൾ. സത്യവിശ്വാസികളുടെ അടുക്കൽ വരു മ്പോൾ തങ്ങളും സത്യവിശ്വാസികളെന്നോണം അഭിനയിക്കും. മുസ്‌ലിംകളെ തൃപ്തി പ്പെടുത്തലും, 'ഗനീമത്തു' (യുദ്ധത്തിൽ ലഭിച്ചേക്കാവുന്ന സ്വത്തു)കൾ മുതലായവയിൽ പങ്കുലഭിക്കലുമാണ് അവരുടെ ലക്ഷ്യം. അവിടം വിട്ടു തങ്ങളുടെ യഥാർത്ഥ കൂട്ടുകാ രുടെയും സുഹൃത്തുക്കളുടെയും അടുക്കൽ ചെല്ലുമ്പോൾ ഉള്ളിലിരിപ്പ് അവരോട് തുറന്നു പറയുകയും ചെയ്യും. ഞങ്ങൾ മുസ്‌ലിംകളുമായി പെരുമാറുന്നത് കണ്ട് നിങ്ങൾ തെറ്റി ദ്ധരിക്കേണ്ടതില്ല. ഞങ്ങൾ യാഥാർത്ഥത്തിൽ നിങ്ങളുടെ പക്ഷക്കാർ തന്നെയാകുന്നു. പരിഹാസത്തിന് വേണ്ടി മാത്രമാണ് ഞങ്ങൾ അവരെ സമീപിക്കുന്നത്. നിങ്ങളുടെ നന്മയാണ് ഞങ്ങളുടെയും ലക്ഷ്യം എന്നൊക്കെ. ഇതിനെപ്പറ്റിയാണ് 14-ാം വചനത്തിൽ പ്രസ്താവിക്കുന്നത്. അവരുടെ ഈ പരിഹാസത്തെ അല്ലാഹു വെറുതെ വിടുവാൻ

പോകുന്നില്ലാ എന്ന് 15-ാം വചനത്തിൽ ചൂണ്ടിക്കാട്ടുന്നു. ഇഹത്തിലും പരത്തിലും അല്ലാഹു അവരെ പരിഹസിക്കുകയും നിന്ദിക്കുകയും തന്നെ ചെയ്യും. തൽക്കാലം അവരുടെ ഇഷ്ടംപോലെ മതിമറന്നു നടക്കട്ടെ എന്ന്വെച്ച് അവരെ അയച്ചുവിടുകയാണ് ചെയ്യുന്നത്. പെട്ടന്ന് നടപടി എടുക്കുന്നില്ല. അല്ലാഹുവിന്റെ പിടിയിൽ ഒതുങ്ങാതെ രക്ഷപ്പെടുവാൻ അവർക്കു കഴിയുകയില്ല.

شَيَاطِينِهِمْ (അവരുടെ പിശാചുക്കൾ) എന്നുപറഞ്ഞത് ഇസ്‌ലാമിന്റെ പ്രത്യക്ഷ ശത്രുക്കളായ യഹൂദികളിലും, ശിർക്കിന്റെ നേതാക്കളിലുമുള്ള അവരുടെ സുഹൃത്തുക്കളും വേഴ്ച്ചക്കാരുമാകുന്നു. اللَّهُ يَسْتَهْزِئُ بِهِمْ (അല്ലാഹു അവരെ പരിഹസിക്കും) എന്നുപറഞ്ഞതിന്റെ താത്പര്യം അവരുടെ പരിഹാസപ്രവർത്തനങ്ങളുടെ പേരിൽ ശിക്ഷാ നടപടി എടുക്കുമെന്നത്രെ. وَجَزَاءُ سَيِّئَةٍ سَيِّئَةٌ مِثْلُهَا (ഒരു തിന്മയുടെ പ്രതിഫലം അതുപോലെയുള്ള ഒരു തിന്മയാകുന്നു. (42: 40) കുറ്റത്തിനനുസരിച്ചായിരിക്കും അതിന്റെ പേരിലുള്ള ശിക്ഷാനടപടി എന്നു സാരം.

കൈവശമുള്ള ഒരു വസ്തുവിന് പകരം മറ്റൊരു വസ്തു സ്വീകരിക്കുന്നതിനാണ് വിലക്കുവാങ്ങുക എന്നും, കച്ചവടം, നടത്തുക എന്നും പറയുന്നത്. ഇങ്ങോട്ട് പകരം ലഭിക്കുന്ന വസ്തു അങ്ങോട്ട് കൊടുക്കുന്നതിനെക്കാൾ ലാഭകരമൊ പ്രയോജനകരമോ ആണെന്ന് കാണുമ്പോഴാണ് ക്രയവിക്രയം സ്വാഭാവികമായി ഉണ്ടാകാറുള്ളത്. ചുരുങ്ങിയ പക്ഷം അങ്ങോട്ട് കൊടുത്തതും ഇങ്ങോട്ട് ലഭിച്ചതും സമവില കണക്കാക്കപ്പെടുന്നതെങ്കിലുമായിരിക്കണം. അല്ലാത്തപക്ഷം ആ കച്ചവടം നഷ്ടകരമായിത്തീരുന്നു. മുനാഫിഖുകളെ സംബന്ധിച്ചിടത്തോളം അവരുടെ കച്ചവടം ലാഭകരമായില്ലെന്ന് മാത്രമല്ല, ഇറക്കിയ മൂലധനം രക്ഷപ്പെട്ടു കിട്ടുകപോലുമുണ്ടായില്ല. അതും നഷ്ടപ്പെടുകയാണുണ്ടായത്. ക്വത്താദ: (റ) പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടത്പോലെ: സന്മാർഗത്തിൽ നിന്ന് ദുർമാർഗത്തിലേക്കും, യോജിപ്പിൽനിന്ന് ഭിന്നിപ്പിലേക്കും, അഭയത്തിൽ നിന്ന് ഭയത്തിലേക്കും സദാചാരത്തിൽ നിന്ന് ദുരാചാരത്തിലേക്കും വഴുതിപ്പോകുകയാണവർ ചെയ്തത്.

നല്ലതും ചീത്തയും തിരിച്ചറിയുവാനും അന്വേഷിക്കുവാനുമുള്ള ബുദ്ധിയും ചിന്താശക്തിയും അല്ലാഹു മനുഷ്യർക്ക് നല്കിയിട്ടുണ്ട്. അല്ലാഹു അവർക്ക് റസൂലിനെ അയച്ചുകൊടുക്കുകയും ചെയ്തു. അദ്ദേഹം മുഖാമുഖമായി അവരെ സത്യത്തിലേക്ക് ക്ഷണിച്ചു. ലക്ഷ്യങ്ങളും ദൃഷ്ടാന്തങ്ങളും വിവരിച്ചുകൊണ്ടുള്ള ഒരു വേദഗ്രന്ഥം അവരുടെ മുമ്പിൽ തുറന്നുവെക്കുകയും ചെയ്തു. മനസ്സിലിരിപ്പ് എന്തുതന്നെയായിരുന്നാലും അതിൽ തങ്ങൾക്കുള്ള വിശ്വാസം വാഗ്മൂലം അവർ രേഖപ്പെടുത്തുകയും, സന്ദർഭം വരുമ്പോൾ അത് ആവർത്തിച്ചും അഭിനയിച്ചും കൊണ്ടിരിക്കുകയും ചെയ്യുന്നു. അങ്ങിനെ, സന്മാർഗമാകുന്ന മുലധനം അവർക്കു കൈവന്നു. അതവർ ഉപയോഗപ്പെടുത്തുകയോ വളർത്തുകയോ അല്ല-അതിനെ പുറംതള്ളുകയും പകരം കൽപ്പിച്ചുകൂട്ടി ദുർമാർഗം ഏറ്റെടുക്കുകയുമാണ്-ചെയ്തത്, ഇതാണവർ ചെയ്ത കച്ചവടം. സന്മാർഗം എന്തെന്നറിയാതെ, അല്ലെങ്കിൽ അത് പ്രാപിക്കുവാൻ അവസരം കിട്ടാതെ ദുർമാർഗത്തിൽ പതിച്ചവരാണവർ. സന്മാർഗം കൈവന്നശേഷം അത് വലിച്ചെറിയുകയാണവർ ചെയ്തത്. സന്മാർഗം നിശ്ശേഷം നഷ്ടപ്പെട്ടുവെന്ന് മാത്രമല്ല, അവരുടെ ഉദ്ദേശ്യങ്ങളൊന്നും നിറവേറിയതുമില്ല.

مَثَلُهُمۡ كَمَثَلِ ٱلَّذِى ٱسۡتَوۡقَدَ نَارًا فَلَمَّآ أَضَآءَتۡ مَا حَوۡلَهُۥ ذَهَبَ ٱللَّهُ بِنُورِهِمۡ وَتَرَكَهُمۡ فِى ظُلُمَٰتٍ لَّا يُبۡصِرُونَ ﴿١٧﴾

**﴾17﴿ 'അവരുടെ ഉപമ യാതൊരുവന്റെ മാതിരിയാകുന്നു: അവൻ ഒരു തീ കത്തിച്ചുണ്ടാക്കി; എന്നിട്ട് അവന്റെ ചുറ്റുപാടിലുള്ളതിന് അത് വെളിച്ചം നൽകിയപ്പോൾ അല്ലാഹു അവരുടെ [അവിടെയുള്ളവരുടെ] പ്രകാശം കൊണ്ടുപോയി (കണ്ണു) കാണാത്ത നിലയിൽ അന്ധകാരങ്ങളിൽ [കൂരിരുട്ടിൽ] അവൻ അവരെ വിട്ടേക്കുകയും ചെയ്തു.**

صُمٌّۢ بُكۡمٌ عُمۡىٌ فَهُمۡ لَا يَرۡجِعُونَ ﴿١٨﴾

**﴾18﴿ ബധിരന്മാർ! ഊമകൾ! അന്ധന്മാർ! ആകയാൽ അവർ മടങ്ങുകയില്ല.**

---

﴾17﴿ مَثَلُهُمْ അവരുടെ ഉപമ, كَمَثَلِ മാതിരിയാണ് الَّذِي യാതൊരുവന്റെ اسْتَوْقَدَ അവൻ കത്തിച്ചുണ്ടാക്കി نَارًا ഒരു തീ فَلَمَّا أَضَاءَتْ എന്നിട്ടതു വെളിച്ചം നൽകിയപ്പോൾ مَا حَوْلَهُ അതിന്റെ ചുററുമുള്ളതിനെ, ചുറ്റുപാടിലുള്ളവരെ ذَهَبَ اللَّهُ അല്ലാഹു പോയി بِنُورِهِمْ അവരുടെ പ്രകാശവും കൊണ്ട് وَتَرَكَهُمْ അവരെ ഉപേക്ഷിക്കുക (വിട്ടേക്കുക)യും ചെയ്തു فِي ظُلُمَاتٍ അന്ധകാരങ്ങളിൽ لَا يُبْصِرُونَ അവർ (കണ്ണു) കാണാതെ. ﴾18﴿ صُمٌّ ബധിരന്മാർ بُكْمٌ ഊമകൾ عُمْيٌ അന്ധന്മാർ فَهُمْ അതിനാൽ അവർ لَا يَرْجِعُونَ അവർ മടങ്ങുകയില്ല.

---

കപടവിശ്വാസികളുടെ ചില ഉപമകളാണ് ഈ വചനങ്ങളിൽ വിവരിച്ചിരിക്കുന്നത്. ക്വുർആന്റെ പ്രതിപാദന രീതിയിൽ ഉപമകൾക്ക് നല്ലൊരു സ്ഥാനം നൽകപ്പെട്ടിട്ടുണ്ട്. പ്രതിപാദ്യ വിഷയത്തിന്റെ മർമവശവും വിശദാംശങ്ങളും ഗ്രഹിക്കുവാനും, സാധാരണക്കാർക്ക് വിഷയം വേഗം മനസ്സിലാക്കുവാനും അതു പ്രയോജനപ്പെടുന്നു. അറബികൾക്കിടയിൽ ഉപമകൾ വിവരിക്കുന്ന പതിവ് മുമ്പേയുള്ളതാണ്. ചില സന്ദർഭങ്ങളിൽ, ഒരു നീണ്ട വിശദീകരണത്തെക്കാൾ ഒരു ചെറിയ ഉപമയായിരിക്കും കൂടുതൽ ഉപകരിക്കുക. ഉപമകൾ ഉദ്ധരിക്കുന്നതിനെ സംബന്ധിച്ച് ചില പ്രത്യേക പരാമർശങ്ങൾ തന്നെ താഴെ വചനങ്ങളിൽ വരുന്നുണ്ട്.

ഈ ഉപമയുടെ വിവരണമെന്നോണം പല രിവായത്തു (നിവേദനം)കളും ഉദ്ധരിക്കപ്പെട്ടു കാണാം. കൂട്ടത്തിൽ കൂടുതൽ വ്യക്തവും ഹൃദ്യവുമായി തോന്നുന്നത് ഇബ്നു മസ്ഊദ്(റ) മുതലായ ചില സ്വഹാബികളിൽ നിന്ന് ഇബ്നു ജരീർ (റ) ഉദ്ധരിച്ച ഒരു രിവായത്താകുന്നു. അതിന്റെ സാരം ഇങ്ങിനെയാണ്: 'റസൂൽ ﷺ മദീനായിൽ വന്ന അവസരത്തിൽ ചില ആളുകൾ ഇസ്ലാമിൽ പ്രവേശിച്ചു. പിന്നീട് അവർ കപടവിശ്വാസികളായി മാറി. അവരുടെ ഉപമ ഒരു മനുഷ്യന്റേത് പോലെയായിത്തീർന്നു: അയാൾ ഇരുട്ടിലായിരുന്നു. അതിനാൽ അയാൾ തീ കത്തിച്ചു. ആ തീ അയാളുടെ ചുറ്റുപാടി

ലുമുള്ള കുണ്ടുകുഴികളിലും ഉപദ്രവവസ്തുക്കളിലും വെളിച്ചം പരത്തി. അയാൾക്ക് അതെല്ലാം കാണുമാറായി. അയാൾ സൂക്ഷിക്കേണ്ടതെന്തൊക്കെയാണെന്ന് അയാൾക്ക് അറിയുവാൻ കഴിഞ്ഞു. അങ്ങിനെയിരിക്കെ അയാളുടെ തീ കെട്ടുപോയി. അതുമൂലം സൂക്ഷിക്കേണ്ടുന്ന ഉപദ്രവവസ്തുക്കൾ തിരിച്ചറിയാതെയായി. ഇപ്രകാരമാണ് കപട വിശ്വാസിയും. അവൻ ആദ്യം ശിർക്കാകുന്ന ഇരുട്ടിലായിരുന്നു. എന്നിട്ടു അവൻ ഇസ്ലാം സ്വീകരിച്ചു. അതോടെ ഹലാലും ഹറാമും (പാടുള്ളതും പാടില്ലാത്തതും), നല്ലതും ചീത്തയും അവൻ തിരിച്ചറിഞ്ഞു. അങ്ങിനെയിരിക്കെ (വീണ്ടും) അവിശ്വാസി യായി. ഹറാമിൽ നിന്ന് ഹലാലും ചീത്തയിൽനിന്ന് നല്ലതും അറിയാതെയായിത്തീർന്നു. അങ്ങിനെ, അവർ (കപടവിശ്വാസികൾ) ബധിരന്മാരും ഊമകളും, അന്ധന്മാരുമാകുന്നു. എനി, അവർ ഇസ്ലാമിലേക്ക് മടങ്ങുകയില്ല'.

വേണ്ടപ്പെട്ട കാര്യങ്ങൾ കേട്ടു മനസ്സിലാക്കുകയോ, യാഥാർത്ഥ്യങ്ങൾ വാ തുറന്ന് സംസാരിക്കുകയോ, കണ്ണുകൊണ്ടു നോക്കിക്കാണുകയോ ചെയ്യാത്തവരാകകൊണ്ടാണ് അലങ്കാര രൂപത്തിൽ കപടവിശ്വാസികൾ ബധിരന്മാരും, ഊമകളും, അന്ധന്മാരുമാണെന്ന് പറഞ്ഞത്. സൂറത്തുൽ ഹജ്ജിൽ അല്ലാഹു പറയുന്നു: 'അവർ ഭൂമിയിലൂടെ സഞ്ചരി ക്കുന്നില്ലേ? എന്നാലവർക്ക് ബുദ്ധി കൊടുത്ത് ചിന്തിക്കുമാറുള്ള ഹൃദയങ്ങളൊ, കേട്ടറി യുമാറുള്ള കാതുകളോ ഉണ്ടാകേണ്ടിയിരിക്കുന്നു! എന്നാൽ, (വാസ്തവത്തിൽ) കണ്ണു കൾക്കല്ല. അന്ധത ബാധിക്കുന്നത്. പക്ഷേ, നെഞ്ചുകളിലുള്ള ഹൃദയങ്ങൾക്കത്രെ അന്ധത ബാധിക്കുന്നത്'. (ഹജ്ജ്; 46) കപടവിശ്വാസികൾക്ക് മറ്റൊരു ഉപമകൂടി അല്ലാഹു ചൂണ്ടിക്കാട്ടുന്നു: -

أَوْ كَصَيِّبٍ مِّنَ ٱلسَّمَآءِ فِيهِ ظُلُمَٰتٌ وَرَعْدٌ وَبَرْقٌ

**﴿19﴾ 'അല്ലെങ്കിൽ, അവരുടെ ഉപമ ആകാശത്തു നിന്ന് (ഒഴുകി വരുന്ന) ഒരു പെരുമഴ പോലെയാകുന്നു: അതിൽ അന്ധകാരങ്ങളും [കൂരി രുട്ടും], ഇടിയും, മിന്നലുമുണ്ട്.**

يَجْعَلُونَ أَصَٰبِعَهُمْ فِىٓ ءَاذَانِهِم مِّنَ ٱلصَّوَٰعِقِ حَذَرَ ٱلْمَوْتِ ۚ

**ഇടിവാളുകൾ നിമിത്തം മരണത്തെ ഭയന്ന അവർ [ആ മഴയിൽ പെട്ടവർ] തങ്ങളുടെ വിരലുകളെ തങ്ങളുടെ ചെവികളിൽ ഇടുന്നു!**

وَٱللَّهُ مُحِيطٌۢ بِٱلْكَٰفِرِينَ ﴿١٩﴾

**അല്ലാഹു അവിശ്വാസികളെ വലയം ചെയ്യുന്നവനാകുന്നു.**

يَكَادُ ٱلْبَرْقُ يَخْطَفُ أَبْصَٰرَهُمْ ۖ كُلَّمَآ أَضَآءَ لَهُم مَّشَوْا۟ فِيهِ وَإِذَآ أَظْلَمَ عَلَيْهِمْ قَامُوا۟ ۚ وَلَوْ شَآءَ ٱللَّهُ

**﴿20﴾ മിന്നൽ അവരുടെ കാഴ്ച കളെ റാഞ്ചി എടുക്കുമാറാകുന്നു! അതവർക്ക് വെളിച്ചം നൽകുമ്പോ ഴൊക്കെ അവരതിൽ നടക്കും; അത വരിൽ ഇരുട്ടാക്കിയാൽ അവർ നിന്നേ ക്കുകയും ചെയ്യും. അല്ലാഹു ഉദ്ദേ**

| | |
|---|---|
| لَذَهَبَ بِسَمْعِهِمْ وَأَبْصَـٰرِهِمْ ۚ | **ശിച്ചിരുന്നെങ്കിൽ അവരുടെ കേൾവിയും അവരുടെ കാഴ്ചകളും അവൻ കൊണ്ടുപോകുക [എടുത്തു കളയുക] തന്നെ ചെയ്യുമായിരുന്നു.** |
| إِنَّ ٱللَّهَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٢٠﴾ | **നിശ്ചയമായും, അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.** |

﴾19﴿ أَوْ അല്ലെങ്കിൽ كَصَيِّبٍ ഒഴുകിവരുന്ന ഒരു (പെരു)മഴ പോലെയാണ് مِنَ السَّمَاءِ ആകാശത്തു നിന്ന് فِيهِ അതിലുണ്ട് ظُلُمَاتٌ അന്ധകാരങ്ങൾ وَرَعْدٌ ഇടിയും وَبَرْقٌ മിന്നലും يَجْعَلُونَ അവർ ആക്കുന്നു أَصَابِعَهُمْ അവരുടെ വിരലുകളെ فِي آذَانِهِمْ അവരുടെ കാതുകളിൽ مِنَ الصَّوَاعِقِ ഇടിമിന്നലു (ഇടിത്തീ, ഇടിവാൾ) കൾ നിമിത്തം حَذَرَ ഭയപ്പെട്ട് الْمَوْتِ മരണത്തെ وَاللَّهُ അല്ലാഹു, അല്ലാഹുവാകട്ടെ مُحِيطٌ വലയം ചെയ്ത (ചെയ്യുന്ന)വനാണ് بِالْكَافِرِينَ അവിശ്വാസികളെ. ﴾20﴿ يَكَادُ ആകാറാകുന്നു الْبَرْقُ മിന്നൽ يَخْطَفُ റാഞ്ചിയെടുക്കുക أَبْصَارَهُمْ അവരുടെ കാഴ്ചകളെ كُلَّمَا أَضَاءَ അതു വെളിച്ചം നൽകുമ്പോഴെല്ലാം لَهُمْ അവർക്ക് مَشَوْا അവർ നടക്കും فِيهِ അതിൽ وَإِذَا أَظْلَمَ അത് ഇരുട്ടാക്കിയാൽ عَلَيْهِمْ അവർക്ക് قَامُوا അവർ നിൽക്കും وَلَوْ شَاءَ ഉദ്ദേശിച്ചിരുന്നെങ്കിൽ اللَّهُ അല്ലാഹു لَذَهَبَ പോകുകതന്നെ ചെയ്യുമായിരുന്നു بِسَمْعِهِمْ അവരുടെ കേൾവിയെകൊണ്ട് وَأَبْصَارِهِمْ അവരുടെ കാഴ്ചകളെയും إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَلَى كُلِّ شَيْءٍ എല്ലാ കാര്യത്തിനും, വസ്തുവിനും قَدِيرٌ കഴിവുള്ളവനാണ്.

ആദ്യത്തെ ഉപമയെക്കാൾ കുറച്ചുകൂടി വിസ്തൃതമാണ് ഈ ഉപമ. രണ്ടുതരം വീക്ഷണങ്ങളിലൂടെ ഈ ഉപമ വ്യാഖ്യാനിക്കപ്പെടാറുണ്ട്.

(1) കപട വിശ്വാസികളുടെ സ്ഥിതിഗതികളുടെ പൊതുവെയുള്ള ഒരു ചിത്രീകരണമാണ് ഇതിൽ അടങ്ങിയിരിക്കുന്നതെന്ന നിലക്ക്.

(2) അവരുടെ സ്ഥിതിഗതികളുടെ ചില വശങ്ങളെ പ്രത്യേകം പ്രത്യേകം ഇതിൽ ചിത്രീകരിച്ചിരിക്കുന്നുവെന്ന നിലക്ക്. ഈ രണ്ടു നിലക്കുള്ള വ്യാഖ്യാനം ഒന്നാമത്തെ ഉപമയിലും സ്വീകരിക്കപ്പെടാതില്ല. പക്ഷേ, ആ രണ്ടു നിഗമനങ്ങളും തമ്മിലുള്ള താരതമ്യം കൂടുതൽ പ്രകടമാകുന്നത് ഈ ഉപമയുടെ വ്യാഖ്യാനത്തിലാകുന്നു.

ഒന്നാമത്തെ വീക്ഷണപ്രകാരം ഇതിന്റെ വ്യാഖ്യാനം ഏതാണ്ടിങ്ങിനെയാണ്: ആകാശത്തുനിന്ന് വമ്പിച്ച മഴ പെയ്തുകൊണ്ടിരിക്കുന്നു. രാത്രിയുടെ അന്ധകാരത്തിന് പുറമെ, മഴയുടെ ആധിക്യംകൊണ്ടും, മഴക്കാറുകളുടെ കുന്നുകൂടൽ കൊണ്ടുമുള്ള അന്ധകാരങ്ങളും, എല്ലാം കൂടി വമ്പിച്ച കൂരിരുട്ട്. മുമ്പോട്ട് നീങ്ങുവാൻ വഴി കണ്ടുകൂടാ. തപ്പി നടക്കുവാൻ പോലും കഴിയാതെ മനസ്സിന്റെ സമനിലയും തെറ്റിയിരിക്കുന്നു. കാരണം, ഇടതടവില്ലാത്ത ഇടിയും മിന്നലും ഇടിവാളിന്റെ പൊട്ടലും ചീറ്റലും കേൾക്കുമ്പോൾ മരണത്തെ ഭയന്ന് ആളുകൾ ചെവിയിൽ വിരൽ തിരുകി കാതുപൊത്തിക്കളയും. മിന്നലിന്റെ അതിപ്രസരമാണെങ്കിൽ കണ്ണിന്റെ കാഴ്ച നഷ്ടപ്പെട്ടുപോകുമാറ്

ഭയങ്കരവും. മിന്നലിന്റെ വെളിച്ചം കിട്ടുമ്പോൾ അൽപമൊന്ന് നടന്നു നീങ്ങുവാൻ ശ്രമിക്കും. അപ്പോഴേക്ക് വീണ്ടും ഇരുട്ട്. അതോടെ സ്തംഭിച്ചു നിൽക്കുകയായി. അല്ലാഹു കാത്തുരക്ഷിച്ചതുകൊണ്ട് ഭാഗ്യത്തിന് ചെകിട് പൊട്ടി കേൾവി നശിക്കാതെയും, കണ്ണു പൊട്ടി കാഴ്ച നശിക്കാതെയും രക്ഷപ്പെട്ടുവെന്നു മാത്രം. ഇങ്ങിനെയുള്ള ഒരു മഴയിൽ അകപ്പെട്ടാലത്തെ അവസ്ഥപോലെയാണ് കപടവിശ്വാസികളുടെയും സ്ഥിതിഗതികൾ. അതായത്, ഒരിക്കലും മനസ്സമാധാനമോ സ്വസ്ഥതയോ അവർക്കില്ല. സംശയങ്ങളും ആശയക്കുഴപ്പങ്ങളും ഒരു ഭാഗത്ത്. പരിഭ്രമവും ഭീതിയും മറ്റൊരു ഭാഗത്ത്. നബി ﷺയുടെയും സത്യവിശ്വാസികളുടെയും പക്ഷത്ത് ചേർന്നാലുണ്ടാകുന്ന നേട്ടങ്ങളും, അതോടൊപ്പം അതിനാൽ നേരിട്ടേക്കാവുന്ന ഉത്തരവാദിത്വങ്ങളും വേറൊരുവശത്ത്. അവിശ്വാസികളുടെ കൂടെ ചേർന്നാൽ ലഭിക്കുന്ന സ്വാർത്ഥങ്ങളും അതിന്റെ ഭവിഷ്യത്തുകളും വേറെയും. ചുരുക്കിപ്പറഞ്ഞാൽ, മേൽ വിവരിച്ച മഴയിൽ അകപ്പെട്ടാലുണ്ടാകുന്ന അവസ്ഥ തന്നെ എന്നു സാരം.

രണ്ടാമത്തെ വ്യാഖ്യാനരീതി ഏതാണ്ടിങ്ങിനെയാണ്: അവരുടെ നൻമക്കുവേണ്ടി അല്ലാഹുവിൽനിന്നു അവതരിച്ചുകൊണ്ടിരിക്കുന്ന ക്വുർആൻ വചനങ്ങൾ, സന്ദേശങ്ങൾ, ദൃഷ്ടാന്തങ്ങൾ, വിധിവിലക്കുകൾ ആദിയായവയാണ് മഴയോട് ഉപമിക്കപ്പെട്ടിരിക്കുന്നത്. മഴ ഭൂമിയെ ജീവസ്സുള്ളതാക്കുന്നതുപോലെ അവ മനുഷ്യനും ജീവസ്സുണ്ടാക്കുന്നുവല്ലോ. ശക്തിയായ മഴ വർഷിക്കുമ്പോൾ ഇടിയും മിന്നലും സ്വാഭാവികമാണ്. കപട വിശ്വാസികളുടെ സംശയം, കാപട്യം, ആശയക്കുഴപ്പം, ദുർമോഹം ആദിയായവയാണ് ഇരുട്ടിനോട് സാദൃശ്യപ്പെടുത്തിയിരിക്കുന്നത്. ദിവ്യ സന്ദേശങ്ങളിൽ അടങ്ങിയിട്ടുള്ള താക്കീതുകൾ, മുന്നറിയിപ്പുകൾ മുതലായവ ഇടികളോടും, അതിലെ ദൃഷ്ടാന്തങ്ങൾ, സന്തോഷ വാർത്തകൾ മുതലായവ മിന്നലുകളോടും ഉപമിക്കപ്പെട്ടിരിക്കുന്നു. താക്കീതുകളും ശാസനകളും കേട്ട് സഹിക്കവയ്യാതെ ബധിരന്മാരെപ്പോലെ അവർ തിരിഞ്ഞു കളയുന്നതിനെയാണ് ഇടിവാൾ നിമിത്തം മരണത്തെ ഭയന്ന് കാതുപൊത്തുന്നതിനോട് ഉപമിച്ചിരിക്കുന്നത്. പക്ഷേ, അവർ കാതുപൊത്തിയതുകൊണ്ട് രക്ഷ കിട്ടുവാൻ പോകുന്നില്ല എന്നത്രെ 'അല്ലാഹു അവിശ്വാസികളെ വലയം ചെയ്യുന്നവനാണ്' എന്ന് പറഞ്ഞതിന്റെ താൽപര്യം. സത്യമാർഗം സ്വീകരിച്ചാൽ ഭൗതികമായും പാരത്രികമായും ലഭിക്കുവാനിരിക്കുന്ന നൻമകളെപ്പറ്റി ചിലപ്പോൾ അവർക്ക് ബോധോദയം ഉണ്ടാകും. അങ്ങനെ, ഗതി അൽപം മുന്നോട്ടാകും. അപ്പോഴേക്കും സ്വാർത്ഥ വിചാരങ്ങളും പരീക്ഷണഘട്ടങ്ങളും ഓർമവരും. അതോടെ അത് സ്തംഭനത്തിലാകും. അതാണ് മിന്നൽ വെളിച്ചത്തിൽ മുമ്പോട്ട് നടക്കുമെന്നും ഇരുട്ടായാൽ നിന്നു പോകുമെന്നും പറഞ്ഞത്. കണ്ടും കേട്ടും കാര്യങ്ങൾ ഗ്രഹിക്കുവാനുള്ള കഴിവ് അല്ലാഹു അവർക്ക് നൽകിയതിനെ അവർ ദുരുപയോഗപ്പെടുത്തിയിരിക്കെ, അവയെ നിശ്ശേഷം എടുത്തുകളയുവാൻ അവന് ഒട്ടും പ്രയാസമില്ല. എങ്കിലും അതവൻ ഉദ്ദേശിച്ചിട്ടില്ലാത്തതുകൊണ്ട് സംഭവിച്ചിട്ടില്ലെന്ന് മാത്രം.

മൊത്തരൂപത്തിലും, വിശദരൂപത്തിലുമുള്ള ഈ രണ്ട് വ്യാഖ്യാന രീതികളിൽ സാധാരണ ബുദ്ധികളെ സംബന്ധിച്ചിടത്തോളം രണ്ടാമത്തെ രൂപമായിരിക്കും കൂടുതൽ അനുകരണീയവും വ്യക്തവുമായി തോന്നുക. എങ്കിലും, സാഹിത്യ രംഗത്ത് കൂടുതൽ സ്ഥാനം അർഹിക്കുന്നത് ഒന്നാമത്തെ രൂപമാകുന്നു. ഓരോരുത്തർക്കും അവനവന്റെ ബുദ്ധി വികാസവും ചിന്താമണ്ഡലവും അനുസരിച്ച് ഓരോ ഉപമയിലും അടങ്ങിയ തത്വരഹസ്യങ്ങൾ പരതിനോക്കി കണ്ടുപിടിക്കുവാൻ ഇതാണ് കൂടുതൽ ഉപകരിക്കുക. أَللَّهُ أَعْلَمُ

ഈ രണ്ട് ഉപമകളും ഒരേ തരം മുനാഫിക്വുകളെ സംബന്ധിച്ചു തന്നെയാണെന്നും, അല്ലെന്നും രണ്ടഭിപ്രായം വ്യാഖ്യാതാക്കൾക്കിടയിലുണ്ട്. ഇമാം ഇബ്നു ജരീർ (റ) മുതലായ പലരും ഒന്നാമത്തെ അഭിപ്രായവും, ഇബ്നുകഥീർ (റ) മുതലായ പലരും രണ്ടാമത്തെ-അല്ലെന്നുള്ള-അഭിപ്രായവുമാണ് സ്വീകരിച്ചുകാണുന്നത്. വിശ്വാസം ഉള്ളിൽ തീണ്ടിയിട്ടേ ഇല്ലാത്ത മുഴുത്ത കപടൻമാരെ സംബന്ധിച്ചാണ് 17-ാം വചന ത്തിലെ തീയിന്റെ ഉപമ. വിശ്വാസമുണ്ടെങ്കിലും അതിന്റെ ദുർബ്ബലത നിമിത്തം ഇസ്ലാ മിക ശിക്ഷണത്തിൽ ഉറച്ചു നിൽക്കുവാൻ കഴിയാത്തവരും, ചിലപ്പോഴൊക്കെ സംശ യവും ആശയക്കുഴപ്പവും നേരിടുകയും ഇടക്ക് ബോധോദയവും സത്യവിശ്വാസത്തിന്റെ പ്രകാശവും പ്രകടമാകുകയും ചെയ്യുന്ന രണ്ടാംതരം കപടന്മാരെ സംബന്ധിച്ചാണ് ഈ വചനത്തിലെ ഉപമ. ഇതാണ് രണ്ടാമത്തെ അഭിപ്രായം. പല ക്വുർആൻ വചനങ്ങളും മറ്റും ഉദ്ധരിച്ചും ഉദാഹരിച്ചും കൊണ്ട് ഇബ്നുകഥീർ (റ) ഈ അഭിപ്രായം അദ്ദേഹ ത്തിന്റെ തഫ്സീറിൽ സ്ഥാപിച്ചു കാണാവുന്നതാണ്.

19-ാം വചനത്തിന്റെ അവസാനത്തിൽ وَاللَّهُ مُحِيطٌ بِالْكَافِرِينَ (അല്ലാഹു അവി ശ്വാസികളെ വലയം ചെയ്യുന്നവനാണ്) എന്നും 20ന്റെ അവസാനത്തിൽ إِنَّ اللَّهَ عَلَىٰ كُلِّ شَيْءٍ قَدِيرٌ (അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാണ്) എന്നും പറ ഞ്ഞതുപോലെ, മുമ്പുള്ള വാക്യങ്ങളുമായി ഘടനയിലോ വിഷയത്തിലോ പ്രത്യക്ഷ ത്തിൽ ബന്ധമില്ലാത്ത ചില വാക്യങ്ങൾ ക്വുർആനിൽ കാണപ്പെടുക സർവ്വസാധാരണ മാകുന്നു. മിക്ക ആയത്തുകളും സമാപിക്കുന്നത് ഇത്തരത്തിലുള്ള ഏതെങ്കിലും ഒരു വാക്യത്തോടു കൂടിയായിരിക്കും. മുൻവാക്യങ്ങളുമായി അവക്ക് പ്രത്യക്ഷ ബന്ധം തോന്നുകയില്ലെങ്കിലും-സംസാര വിഷയത്തിന്റെയും സന്ദർഭത്തിന്റേയും പശ്ചാത്തല ത്തിൽ അല്പം ആലോചിച്ചാൽ ആ അനുബന്ധവാക്യങ്ങൾ വലിപ്പം കൊണ്ട് വളരെ ചെറിയതായിരിക്കുന്നതോടൊപ്പം അവ വളരെ അർത്ഥഗർഭങ്ങളാണെന്നും കാണാവു ന്നതാണ്. സംസാരവിഷയത്തിന്റെ രത്നച്ചുരുക്കമോ, അതിലടങ്ങിയ തത്വമോ, യുക്തി യോ, അതിന് നിദാനമായ ഏതെങ്കിലും യാഥാർത്ഥ്യമോ-അങ്ങിനെ പലതും-ചൂണ്ടി ക്കാട്ടുന്നതായിരിക്കും ആ വാക്യങ്ങൾ. സന്ദർഭം നോക്കി ചിന്തിക്കുന്നവർക്ക് അവ യിൽ നിന്ന് പല സാരങ്ങളും കണ്ടെടുക്കുവാൻ കഴിയുന്നതാണ് താനും. والله الموفق

## വിഭാഗം - 3

സൂറത്തിന്റെ ആദ്യത്തെ ചില വചനങ്ങളിൽ ഭയഭക്തൻമാരെക്കുറിച്ചും, പിന്നീട് ചില വചനങ്ങളിൽ അവിശ്വാസികളെക്കുറിച്ചും, അതിന് ശേഷം ഇതുവരെയുള്ള വചനങ്ങ ളിൽ കപടവിശ്വാസികളെക്കുറിച്ചും സംസാരിച്ചശേഷം, അടുത്ത വചനങ്ങളിൽ മനു ഷ്യസമുദായത്തെ ആകമാനം അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:-

يَٰٓأَيُّهَا ٱلنَّاسُ ٱعْبُدُوا۟ رَبَّكُمُ ٱلَّذِى خَلَقَكُمْ وَٱلَّذِينَ مِن قَبْلِكُمْ لَعَلَّكُمْ تَتَّقُونَ ﴿٢١﴾

**﴾21﴿ ഹേ, മനുഷ്യരേ, നിങ്ങളെയും നിങ്ങളുടെ മുമ്പുള്ളവരെയും സൃഷ്ടിച്ചവനായ നിങ്ങളുടെ രക്ഷിതാവിനെ നിങ്ങൾ ആരാധിക്കുവിൻ; നിങ്ങൾ സൂക്ഷ്മതയുള്ളവരായേക്കാം.**

ٱلَّذِى جَعَلَ لَكُمُ ٱلْأَرْضَ فِرَٰشًا وَٱلسَّمَآءَ بِنَآءً وَأَنزَلَ مِنَ ٱلسَّمَآءِ مَآءً فَأَخْرَجَ بِهِۦ مِنَ ٱلثَّمَرَٰتِ رِزْقًا لَّكُمْ ۖ فَلَا تَجْعَلُوا۟ لِلَّهِ أَندَادًا وَأَنتُمْ تَعْلَمُونَ ﴿٢٢﴾

**﴾22﴿ അതായത്, ഭൂമിയെ നിങ്ങൾക്ക് ഒരു വിരിപ്പും, ആകാശത്തെ ഒരു കെട്ടിടവും (അഥവാ മേൽപുരയും) ആക്കിത്തന്നിട്ടുള്ളവൻ; ആകാശത്തു നിന്ന് അവൻ വെള്ളം ഇറക്കുകയും ചെയ്തിരിക്കുന്നു; എന്നിട്ട് അതുമൂലം നിങ്ങൾക്ക് ആഹാരത്തിനായി ഫലങ്ങളിൽനിന്ന് (പലതും) അവൻ ഉൽപാദിപ്പിക്കുകയും ചെയ്തിരിക്കുന്നു. ആകയാൽ, നിങ്ങൾ അല്ലാഹുവിന് സമൻമാരെ ഉണ്ടാക്കരുത്; നിങ്ങൾ അറിഞ്ഞും കൊണ്ട് (തന്നെ).**

---

﴾21﴿ يَاأَيُّهَا النَّاسُ ഹേ മനുഷ്യരേ اعْبُدُوا നിങ്ങൾആരാധിക്കുവിൻ رَبَّكُمُ നിങ്ങളുടെ രക്ഷിതാവിനെ الَّذِي യാതൊരുവനായ خَلَقَكُمْ അവൻ നിങ്ങളെ സൃഷ്ടിച്ചു وَالَّذِينَ യാതൊരുവരെയും مِنْ قَبْلِكُمْ നിങ്ങളുടെ മുമ്പുള്ള لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻവേണ്ടി تَتَّقُونَ നിങ്ങൾ സൂക്ഷ്മത പാലിക്കും. ﴾22﴿ الَّذِي جَعَلَ ആക്കിയവൻ لَكُمُ നിങ്ങൾക്ക് الْأَرْضَ ഭൂമിയെ فِرَاشًا ഒരു വിരിപ്പ് وَالسَّمَاءَ ആകാശത്തെയും بِنَاءً ഒരു കെട്ടിടം وَأَنْزَلَ അവൻ ഇറക്കുകയും ചെയ്തു مِنَ السَّمَاءِ ആകാശത്തുനിന്ന് مَاءً വെള്ളം فَأَخْرَجَ എന്നിട്ട് അവൻ പുറപ്പെടുവിച്ചു بِهِ അതുമൂലം, അതുകൊണ്ട് مِنَ الثَّمَرَاتِ ഫല (വർഗ)ങ്ങളിൽ നിന്ന് رِزْقًا ആഹാര(ഉപജീവന)ത്തിന്നായി لَكُمْ നിങ്ങൾക്ക് فَلَا تَجْعَلُوا അതിനാൽ നിങ്ങൾ ഉണ്ടാക്കരുത് لِلَّهِ അല്ലാഹുവിന് أَنْدَادًا തുല്യന്മാരെ وَأَنْتُمْ നിങ്ങൾ (ആയിരിക്കെ) تَعْلَمُونَ നിങ്ങൾ അറിയും.

---

'ആരാധന' എന്ന് അർത്ഥം കൽപിച്ച 'ഇബാദത്ത്', 'രക്ഷിതാവ്' എന്നർത്ഥം കൊടുത്ത 'റബ്ബ്' എന്നിവയുടെ അർത്ഥോദ്ദേശ്യങ്ങളെപ്പറ്റി സൂറഃ ഫാതിഹഃയിലും, 'സൂക്ഷ്മത പാലിക്കൽ' എന്നർത്ഥം കൽപിച്ച 'തക്വ്‌വയെപ്പറ്റി ഈ സൂറത്തിന്റ ആദ്യത്തിലും വിവരിച്ചത് ഓർക്കുക.

വിശ്വാസി, അവിശ്വാസി, കപടവിശ്വാസി എന്നീ വ്യത്യാസം കൂടാതെ, ക്വുർആൻ അവതരിക്കുന്ന കാലത്തുള്ളവരും, അതിനുശേഷം ഉണ്ടാകുന്നവരുമായ മനുഷ്യരെ ഒന്നടങ്കം സംബോധന ചെയ്തുകൊണ്ട് അവർക്കെല്ലാം അസ്തിത്വം നൽകിയ സ്രഷ്ടാവും, അവരെ രക്ഷിച്ചു പരിപാലിച്ചുവരുന്ന രക്ഷിതാവുമായ അല്ലാഹുവിനെ ആരാധിക്കണമെന്നും, സ്രഷ്ടാവും രക്ഷിതാവും അവൻ മാത്രമാണെന്ന യാഥാർത്ഥ്യം അറിഞ്ഞുകൊണ്ടിരിക്കെ അവനു സമൻമാരെയും പങ്കാളികളെയും ഏർപ്പെടുത്തരുതെന്നും അല്ലാഹു കൽപ്പിക്കുന്നു. മനുഷ്യലോകത്തെ തൗഹീദാകുന്ന ഏകദൈവ സിദ്ധാന്തത്തിലേക്ക് ക്ഷണിക്കുന്നതോടൊപ്പം, അതിന്റെ അനിഷേധ്യമായ അനിവാര്യതകൂടി

അല്ലാഹു ഈ വചനങ്ങളിൽ ചൂണ്ടിക്കാട്ടിയിരിക്കുന്നു. 'നിങ്ങളുടെ മുമ്പുള്ളവരെയും സൃഷ്ടിച്ചവൻ' എന്നു പറഞ്ഞതിൽ, നിങ്ങളുടെ പൂർവ്വികൻമാരും ഈ തൗഹീദ് സ്വീകരിക്കുവാൻ ബാധ്യസ്ഥരായിരുന്നുവെന്നും, അതുകൊണ്ട് അതിന് വിപരീതമായി അവർ അനുവർത്തിച്ചുവന്ന ശിർക്കിന്റെ പാരമ്പര്യത്തിൽ നിങ്ങൾ അവരെ പിൻപറ്റുന്നത് ശരിയല്ലെന്നുമുള്ള ഒരു സൂചന അടങ്ങിയിരിക്കുന്നു. തൗഹീദ് നിങ്ങളുടെ പ്രകൃത്യാ ഉള്ള ഒരു കടമയാണെന്ന് മാത്രമല്ല, അത് മുഖേന മാത്രമേ നിങ്ങൾക്ക് സൂക്ഷ്മത പാലിക്കുന്നവരായിരിക്കുവാൻ സാധിക്കുകയുള്ളൂവെന്നും ചൂണ്ടിക്കാട്ടിയിരിക്കുന്നു. സൂക്ഷ്മത പാലിക്കുന്നവരാണ് സന്മാർഗത്തിൽ നിലകൊള്ളുന്നവരെന്നും, അവർ മാത്രമാണ് വിജയം പ്രാപിക്കുന്നവരെന്നും മുമ്പ് പറഞ്ഞിട്ടുണ്ടല്ലോ.

പ്രാഥമിക ബുദ്ധിക്കുപോലും അറിയാവുന്നതും, ഓരോ വ്യക്തിയും അനുഭവിച്ചറിഞ്ഞുകൊണ്ടിരിക്കുന്നതും, മനുഷ്യന്റെ നിലനിൽപിനും ജീവിതത്തിനും ആധാരവുമായ ചില വമ്പിച്ച അനുഗ്രഹങ്ങളെയാണ് അല്ലാഹു ഇവിടെ ഓർമിപ്പിക്കുന്നത്. അവയിലൊന്നും അവന്റേതല്ലാത്ത ഒരു പങ്കും പ്രവർത്തനവും വേറെയില്ല. എന്നിരിക്കെ, അവയുടെ ഏക കർത്താവായ അവനോട് നന്ദിയും കീഴ്‌വണക്കവുമുള്ളവരായിരിക്കുക എന്ന നിലക്കും മനുഷ്യൻ മറ്റാരെയും ആരാധിച്ചു കൂടാത്തതാകുന്നു. അതെ, ആരാധ്യനായിരിക്കുവാനുള്ള അർഹത അല്ലാഹുവിന് മാത്രമാണെന്നതുപോലെ, അവന്റെ മാത്രം ആരാധകനായിരിക്കുവാനുള്ള ബാധ്യത മനുഷ്യനുമുണ്ട് എന്ന് ഇതിൽ നിന്ന് സ്പഷ്ടമാകുന്നു.

ഇരിക്കുവാനും, കിടക്കുവാനും, നടക്കുവാനും, ഓടുവാനും, ചാടുവാനും എന്നുവേണ്ട ഇഷ്ടാനുസരണം വിഹരിക്കുവാൻ മനുഷ്യന് ഭൂമിയെ അല്ലാഹു പാകപ്പെടുത്തിയിട്ടുള്ളതിനെ ഉദ്ദേശിച്ചാണ് അതിനെ ഒരു വിരിപ്പ് (فِرَاشًا) ആക്കി എന്നു പറഞ്ഞത്. വിരിപ്പ്പോലെ പരന്നതാക്കി എന്നല്ല ഉദ്ദേശ്യം. ഭൂമി ഗോളാകൃതിയിലുള്ളതാണെന്ന യാഥാർത്ഥ്യവും ഈ വാക്കും തമ്മിൽ വൈരുദ്ധ്യമില്ലെന്ന് ഇതിൽനിന്ന് വ്യക്തമാണ്. എനി, വിരിപ്പുപോലെ പരന്നതാക്കി എന്നുതന്നെ വെക്കുന്നതിനും വിരോധമില്ല. ഗോളമായതോടൊപ്പം തന്നെ ഭൂമിയുടെ പരപ്പും വിശാലതയും അജ്ഞാതമല്ലല്ലോ. ഭൂമി മുഴുവനും പാറയോ, വെള്ളമോ, ചെളിയോ, മണലോ മറ്റോ ആയിരുന്നെങ്കിൽ, അല്ലെങ്കിൽ ഒന്നാകെ സമനിരപ്പോ, കുന്നും കുഴിയും നിറഞ്ഞതോ ആയിരുന്നുവെങ്കിൽ സ്ഥിതി എന്തായിരിക്കും? ആലോചിച്ച് നോക്കുക! ഏതെങ്കിലും ഒരു പ്രത്യേക വ്യക്തിയുടെ നിലവെച്ചല്ല-മനുഷ്യന്റെ പൊതുനില വെച്ചുകൊണ്ട്-ആലോചിക്കുമ്പോഴേ ഇതിൽ അടങ്ങിയ മഹാനുഗ്രഹത്തിന്റെ മഹത്വത്തെപ്പറ്റി ഊഹിക്കുവാൻ കഴിയൂ. ഭൂമിയെ ഒരു വമ്പിച്ച വീടായി സങ്കൽപ്പിക്കുക. അതിന്റെ അടിനിലം വിതാനിച്ചുവെന്നും വെക്കുക. അപ്പോൾ, അതിന്റെ മേൽഭാഗത്ത് മേൽപുരയും വേണ്ടതുണ്ടല്ലോ. അതാണ് ആകാശത്തെ ഒരു കെട്ടിടവും (بِنَآءً) - അഥവാ മേൽപുരയും-ആക്കി എന്നു പറഞ്ഞത്. മറ്റൊരു സ്ഥലത്ത് وَجَعَلْنَا السَّمَاءَ سَقْفًا مَّحْفُوظًا (ആകാശത്തെ നാം സൂക്ഷിക്കപ്പെട്ട ഒരു മേൽപുരയും ആക്കിയിരിക്കുന്നു. (21: 32) എന്ന് പറഞ്ഞിരിക്കുന്നത് പ്രസ്താവ്യമാകുന്നു.

ശരി. എനി ഈവീട്ടിലെ നിവാസികൾക്ക് ദാഹത്തിന് വെള്ളവും വിശപ്പിന് ഭക്ഷണവും വേണമല്ലോ. അതിനായി ആകാശത്ത്നിന്ന്-ഉപരിഭാഗത്ത്നിന്ന്-മഴ വർഷിച്ചുകൊണ്ടിരിക്കുന്നു. കുടിക്കുവാൻ മാത്രമല്ല; കൃഷിതുടങ്ങിയ മറ്റ് ആവശ്യങ്ങൾക്കും അതിനെ ഉപയോഗപ്പെടുത്തുകയും ചെയ്യുന്നു. അതുവഴി ഭൂമിയിൽ പലതരം ഫലവർഗങ്ങളും ഉൽപന്നങ്ങളും അവൻ ഉൽപാദിപ്പിക്കുന്നു. ഇതിനെപ്പറ്റി മറ്റൊരു സ്ഥലത്ത് അല്ലാഹു

പറയുന്നത് ഇങ്ങിനെയാകുന്നു: 'അല്ലാഹുവത്രെ യാതൊരുവൻ; അവൻ നിങ്ങൾക്ക് ഭൂമിയെ വാസസ്ഥാനവും, ആകാശത്തെ കെട്ടിടവും ആക്കിയിരിക്കുന്നു. അവൻ നിങ്ങൾക്ക് രൂപം നൽകുകയും, എന്നിട്ട് നിങ്ങളുടെ രൂപങ്ങളെ നന്നാക്കുകയും ചെയ്തിരിക്കുന്നു. വിശിഷ്ടവസ്തുക്കളിൽനിന്ന് നിങ്ങൾക്കവൻ ആഹാരം നൽകുകയും ചെയ്തിരിക്കുന്നു. അങ്ങിനെയുള്ള അവനത്രെ നിങ്ങളുടെ രക്ഷിതാവായ അല്ലാഹു, (40: 64) ഇപ്പോൾ, ഭൂമി ഒരു വീട്. അതിന്റ ഉടമസ്ഥനും അത് നിർമിച്ചവനും അല്ലാഹു. അതിലെ നിവാസികളാകുന്ന മനുഷ്യർ അവന്റെ സൃഷ്ടി. അവർക്ക് അന്നവും വെള്ളവും നൽകി പരിപാലിച്ചു പോരുന്നവനും അവൻ തന്നെ. വാസ്തവം ഇതായിരിക്കെ, ഇത് എല്ലാവർക്കും അറിയാവുന്നതുമായിരിക്കെ, അവനെയല്ലാതെ മറ്റാരെയെങ്കിലും ആരാധിക്കുന്നതിനോ, കീഴ്വണങ്ങുന്നതിനോ, അവന്റെ മുമ്പിൽ ആരാധനയർപ്പിക്കാതിരിക്കുന്നതിനോ വല്ല ന്യായവുമുണ്ടോ?! فَلَا تَجْعَلُوا لِلَّهِ أَندَادًا وَأَنتُمْ تَعْلَمُونَ (അതിനാൽ, അറിഞ്ഞുകൊണ്ടിരിക്കെ നിങ്ങൾ അല്ലാഹുവിന് സമന്മാരെ ഉണ്ടാക്കരുത്).

അല്ലാഹുവിന്റെ ഉൽകൃഷ്ടങ്ങളായ ഗുണവിശേഷങ്ങളിലോ, പ്രവർത്തനങ്ങളിലോ, അധികാരാവകാശങ്ങളിലോ, അല്ലെങ്കിൽ അവന്റെ സത്തയിലോ ഏതെങ്കിലും തരത്തിലുള്ള തുല്യതയോ, പങ്കോ മറ്റേതെങ്കിലും വസ്തുവിനുണ്ടെന്ന് സങ്കൽപിക്കുക എന്നത്രെഅവന് സമന്മാരെ (أَندَادًا) ഏർപ്പെടുത്തുക എന്നതിന്റെ വിവക്ഷ. ഈ സങ്കൽപത്തിൽനിന്ന് ഉൽഭവിക്കുന്നതും, ഈ സങ്കൽപത്തിൽ പര്യവസാനിക്കുന്നതുമായ വാക്കും, പ്രവൃത്തിയും, വിശ്വാസവുമെല്ലാം ശിർക്കിന്റെ ഇനങ്ങളിൽ പെട്ടവയാകുന്നു. ശിർക്കാകട്ടെ-അല്ലാഹുവും റസൂലും അർത്ഥശങ്കക്കിടമില്ലാത്തവണ്ണം സ്പഷ്ടമാക്കിയിട്ടുള്ളതു പോലെ-പാപങ്ങളിൽ വെച്ചേറ്റവും കടുത്തതും, പൊറുക്കപ്പെടാത്തതുമാകുന്നു. അല്ലാഹുഅല്ലാത്തവർക്ക് നേർച്ച നേരുന്നതും, അല്ലാഹു അല്ലാത്തവരുടെ പേരിൽ സത്യം ചെയ്യുന്നതും ശിർക്കാകുവാനുള്ള കാരണം മേൽപറഞ്ഞതിൽ നിന്ന് മനസ്സിലാക്കാമല്ലോ. ഇന്ന നക്ഷത്രത്തിന്റെ-അല്ലെങ്കിൽ രാശിയുടെ-കാരണത്താൽ മഴ പെയ്തുവെന്ന് പറയുന്നതിനെയും, വല്ലകാര്യത്തെക്കുറിച്ചും 'അല്ലാഹു ഉദ്ദേശിച്ചത് مَا شَاءَ اللَّهُ എന്ന് പറയുമ്പോൾ അതോടുചേർത്ത് 'ഇന്ന ആളും ഉദ്ദേശിച്ചത് (وَشَاءَ فُلَانٌ)' എന്ന്കൂടി പറയുന്നതിനെയും നബി ﷺ വിരോധിച്ചിട്ടുണ്ടെന്നോർക്കുമ്പോൾ, ശിർക്കിന്റെ വ്യാപ്തി എത്ര വലുതാണെന്ന് ആലോചിച്ചു നോക്കുക! (165-ാം വചനത്തിൽ കുറച്ചുകൂടി വിശദീകരണം വരുന്നതാണ്. إن شاء الله

ഈവചനങ്ങളിൽ കണ്ടതുപോലെ, ആദ്യം അല്ലാഹുവിന്റെ സൃഷ്ടി കർത്തൃത്വവും (خَالِقِيَّة) രക്ഷാ കർത്തൃത്വവും (رُبُوبِيَّة) ഉറപ്പിച്ചശേഷം, ആ അടിസ്ഥാനത്തിൽ അവന്റെ ആരാധ്യതയും (أُلُوهِيَّة) - അഥവാ ദൈവത്വവും - സ്ഥാപിക്കുക ഖുർആനിൽ പലപ്പോഴും കാണാവുന്ന പതിവാകുന്നു. ആദ്യത്തെ ഗുണം അവന് വകവെച്ചുകൊടുക്കാത്തവരായി തനി ഭൗതിക-നിരീശ്വര-വാദികൾ മാത്രമേ ഉണ്ടാവുകയുള്ളൂ. ആ ഗുണം സമ്മതിക്കുന്നതോടെ രണ്ടാമത്തെ ഗുണവും സമ്മതിക്കുവാൻ ബുദ്ധി നിർബന്ധിതമാകും. രണ്ടാമത്തെ ഗുണത്തിന്റെ-രക്ഷാകർത്തൃത്വത്തിന്റെ-വിശദീകരണത്തിൽ ഭിന്നാഭിപ്രായമുണ്ടാകാമെങ്കിലും വേദവാദികളാരും അത് സമ്മതിക്കാതിരിക്കുകയില്ല. ആ രണ്ടുഗുണങ്ങളും സമ്മതിക്കുന്ന ഒരാൾക്ക് മൂന്നാമത്തെ ഗുണവും (ആരാധ്യതയും) അല്ലാഹുവിന് മാത്രമായിരിക്കൽ അനിവാര്യമാണെന്നു സമ്മതിക്കാതിരിക്കാൻ ന്യായമില്ല. ഒരു കാര്യം പ്രത്യേകം ഗൗനിക്കപ്പെടേണ്ടതുണ്ട്. തർക്കശാസ്ത്രപരമായ വാഗ്വാദങ്ങൾക്ക് പകരം, മനുഷ്യമനസ്സുകൾക്ക് സുപരിചിതവും, നിത്യസത്യങ്ങൾ ഉൾക്കൊള്ളുന്നതുമായ

യാഥാർഥ്യങ്ങളിലേക്കും, അവയുടെ പിന്നിൽ സ്ഥിതിചെയ്യുന്ന മഹാ അദൃശ്യ ശക്തിയിലേക്കും അവരുടെ ശ്രദ്ധ തിരിക്കലായിരിക്കും കൂടുതൽ പ്രായോഗികമായിരിക്കുക. ക്വുർആന്റെ നയവും ഇതാണ്. കണ്ണിൽ കണ്ടതേ വിശ്വസിക്കൂ, തങ്ങൾ ശരിവെച്ചു കഴിഞ്ഞതിനപ്പുറം ചിന്തിക്കുകയില്ല എന്ന മുൻവിധിക്കാരായ അഹങ്കാരികളെ സംബന്ധിച്ചിടത്തോളം-കഴിഞ്ഞ ആറും ഏഴും വചനങ്ങളിൽ അല്ലാഹു പ്രസ്താവിച്ചതുപോലെ-അവരെ കയ്യൊഴിക്കുക മാത്രമേ കരണീയമായുള്ളൂ.

അല്ലാഹുവിനെ ആരാധിക്കണം-അവനെ മാത്രമേ ആരാധിക്കാവൂ-എന്ന തത്വം അംഗീകരിക്കപ്പെടണമെങ്കിൽ, ആദ്യം അല്ലാഹുവിന്റെ അസ്തിത്വം അറിയേണ്ടതുണ്ടെന്നും, അതിനു ക്വുർആൻ സ്വീകരിച്ച മാർഗങ്ങൾ ഇന്നിന്ന പ്രകാരമാണെന്നും വിവരിച്ചശേഷം ഇമാം റാസീ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ (21-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ) പ്രസ്താവിച്ച ചില കാര്യങ്ങൾ അറിയുന്നത് നന്നായിരിക്കും. ആ പ്രസ്താവനയുടെ സാരം ഇപ്രകാരമാണ്: 'ഇപ്പറഞ്ഞത് നീ മനസ്സിലാക്കിയാൽ നാം പറയുന്നു: അല്ലാഹു അവന്റെ കിതാബിൽ ഈ മാതിരി തെളിവുകളെ തെളിവായി സ്വീകരിച്ചത് രണ്ടു കാരണം കൊണ്ടാണ്:

(1) ജനങ്ങൾക്ക് കാര്യം മനസ്സിലാക്കുവാൻ ഉതകുന്നതും ബുദ്ധിക്ക് കൂടുതൽ യോജിച്ചതും അതാണ്. ക്വുർആനിലെ തെളിവുകൾ സൂക്ഷ്മ വിചിന്തനം ചെയ്യാതെത്തന്നെ വേഗം ഗ്രാഹ്യമാകുന്നതായിരിക്കണം. എന്നാലേ പൊതുജനങ്ങൾക്കും പ്രത്യേക നിലപാടിലുള്ളവർക്കും ഉപകരിക്കുകയുള്ളൂ. സത്യമായും, അല്ലാഹുവിന്റെ കിതാബിന്റെ ആരംഭത്തിൽ തന്നെ അതാണവൻ സ്വീകരിച്ചതും.

(2) ക്വുർആനിക തെളിവുകളുടെ ലക്ഷ്യം വിവാദം നടത്തലല്ല. യഥാർത്ഥ വിശ്വാസം ഹൃദയങ്ങളിൽ ഉറപ്പിക്കലാണ്. മറ്റെല്ലാതരം തെളിവുകളെക്കാളും ഇത്തരത്തിലുള്ളതാണ് ശക്തവും യുക്തവുമായത്. കാരണം, ഈ വിധം തെളിവുകൾ സ്രഷ്ടാവിന്റെ അസ്തിത്വത്തെപ്പറ്റി ഉറപ്പായ അറിവ് നൽകുന്നതുപോലെ, അവന്റെ അനുഗ്രഹങ്ങളെ ഓർമിപ്പിക്കുകയും ചെയ്യുന്നു. അനുഗ്രഹസ്മരണയാകട്ടെ, സ്നേഹം ജനിപ്പിക്കുകയും, തർക്കം ഇല്ലാതാക്കുകയും, അനുസരണത്തെ ഉളവാക്കുകയും ചെയ്യുന്നതാണ്. ആകയാൽ, ക്വുർആൻ സ്വീകരിച്ച മാതിരിയുള്ള തെളിവുകളാണ് ഏറ്റവും നന്നായിട്ടുള്ളത് '.

തുടർന്ന്കൊണ്ട് മുൻഗാമികളായ മഹാൻമാർ അല്ലാഹുവിന്റെ അസ്തിത്വം സ്ഥാപിക്കുന്നതിന്-താർക്കികമോ ശാസ്ത്രീയമോ അല്ലാതെ-ഹൃദ്യവും യുക്തവുമായ രൂപത്തിൽ തെളിവ് നൽകിയിരുന്നതിന് പത്തു പതിനൊന്ന് ഉദാഹരണങ്ങളും റാസീ (റ) ഉദ്ധരിച്ചിരിക്കുന്നു. അവയിൽ ചിലത് അദ്ദേഹത്തിൽ നിന്ന് ഇബ്നു കഥീർ (റ) അദ്ദേഹത്തിന്റെ തഫ്സീറിലും ഉദ്ധരിച്ചുകാണാം. അവയുടെ ചുരുക്കം ഇതാണ്:

(1) സ്രഷ്ടാവിനെ സ്ഥാപിക്കുന്നതിന്നുള്ള തെളിവെന്താണെന്ന് ഖലീഫാ ഹാറൂൻ റശീദ് (റ) ഇമാം മാലിക് (റ)വിനോട് ചോദിച്ചപ്പോൾ അദ്ദേഹം നൽകിയ തെളിവ് ഭാഷകളുടെയും, ശബ്ദങ്ങളുടെയും, രാഗങ്ങളുടെയും വൈവിദ്ധ്യമായിരുന്നു.

(2) ചില നിരീശ്വരവാദികൾ ഇമാം അബൂഹനീഫ(റ)യോട് സ്രഷ്ടാവിന്റെ അസ്തിത്വത്തിന് തെളിവ് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: 'ക്ഷമിക്കണം, ഞാൻ കേട്ട ഒരു വാർത്തയെപ്പറ്റി ചിന്തിക്കുകയാണ് ഞാൻ. (അതുകൊണ്ട് അൽപം ഒഴിവ് തരണം). വാർത്ത ഇതാണ്: 'സമുദ്രത്തിൽ ഒരു കപ്പലുണ്ട്. പലതരം ചരക്കുകളാൽ അത് നിറക്കപ്പെട്ടിരിക്കുന്നു. അതിനെ കാക്കുവാനോ ഓട്ടാനോ ആരുമില്ല. എന്നാലും അത് സ്വയം

പോകുകയും വരുകയും ചെയ്യുന്നു. തിരമാലകളെ തള്ളിക്കടന്ന് രക്ഷപ്പെടുന്നു'. ഇത് കേട്ടപ്പോൾ അവർ പറഞ്ഞു: 'ഹേയ്! ബുദ്ധിയുള്ള ഒരാളും ഇങ്ങിനെ പറയുകയില്ല'. അദ്ദഹം പറഞ്ഞു: 'ച്ഛെ! മീതെ വാനലോകത്തും, താഴെ ഭൂലോകത്തും സ്ഥിതിചെയ്യുന്ന കണക്കറ്റ വസ്തുക്കളും, അവയോട് ബന്ധപ്പെട്ടു നിൽക്കുന്ന അതിസമർത്ഥങ്ങളായ അനേകമനേകം കാര്യങ്ങളും! ഇതിനൊന്നും ഒരു കർത്താവില്ലെന്നോ?!' അവരുടെ വായ അടഞ്ഞു.(*) അവർ ഇസ്ലാം അംഗീകരിച്ചു.

(3) ഇമാം ശാഫിഈ (റ)യോട് അതിനെപ്പറ്റി ചോദിക്കപ്പെട്ടതിന് അദ്ദേഹം ഇങ്ങിനെ മറുപടി നൽകി: 'ഇതാ, അമറാത്തി ഇല. അതിന്റെ രുചി ഒരുപോലെത്തന്നെ. പുഴു അത് തിന്നുന്നു. പുഴുവിൽനിന്ന് പട്ട് പുറത്തുവരുന്നു. തേനീച്ച അത് തിന്നുന്നു. അതിൽ നിന്നു തേൻ പുറത്ത് വരുന്നു. ആടും, മാടും കാലികളും തിന്നുന്നു. അവ ചാണകവും കാഷ്ടവും ഇടുന്നു. മാനും അതു തിന്നുന്നു. അതിൽ നിന്ന് കസ്തൂരി ഉണ്ടാവുന്നു. തീറ്റയെല്ലാം ഒന്നു തന്നെ'.

(4) ഇമാം അഹ്മദ് (റ) നൽകിയ തെളിവ് കോഴിമുട്ടയാണ്. അദ്ദേഹം പറഞ്ഞു: 'ഉറപ്പും മിനുസവുമുള്ള ഒരു കോട്ട. വാതിലോ പഴുതോ അതിനില്ല. പുറഭാഗം വെള്ള വെള്ളി പോലെ. ഉൾഭാഗം തങ്കസ്വർണം പോലെ. പെട്ടന്നൊരിക്കൽ അതിന്റെ ഭിത്തികൾ പൊട്ടിത്തെറിക്കുന്നു. രൂപഭംഗിയുള്ളതും സുന്ദര ശബ്ദമുള്ളതും, കേൾവിയും കാഴ്ചയുമുള്ളതുമായ ഒരു ജീവി വെളിക്ക് വരുന്നു!'

ഇതെല്ലാം പണ്ഡിത കേസരികളായ ചില മഹാന്മാരിൽ നിന്നുള്ള ഉദ്ധരണികളാണല്ലോ. ഒരു സാധാരണക്കാരനായ മനുഷ്യന്റെ വക തെളിവുകൂടി അറിയുന്നത് നന്നായിരിക്കും. റബ്ബ് ഉണ്ടെന്നുള്ളതിന് തെളിവെന്താണെന്ന് ചോദിക്കപ്പെട്ടപ്പോൾ ഒരു അഅ്റാബി (മരുഭൂവാസി) ഇങ്ങിനെ പറഞ്ഞതായി ഇബ്നുകഥീർ(റ) ഉദ്ധരിക്കുന്നു: 'യാ സുബ്ഹാനല്ലാഹ്! (ആശ്ചര്യം!) ചാണകം ഒട്ടകത്തെ അറിയിക്കുന്നു. കാലടയാളം നടന്നു പോയവനെ അറിയിക്കുന്നു. അപ്പോൾ, രാശിമണ്ഡലങ്ങളുള്ള ആകാശം, വിശാലമായ നടമാർഗങ്ങളുള്ള ഭൂമി, തിരമാലകളുള്ള സമുദ്രം–ഇതൊന്നും–സൂക്ഷ്മജ്ഞാനിയായ ഒരുവനുണ്ടെന്ന് അറിയിക്കുന്നില്ലേ?!'

അനിഷേധ്യവും, അവിതർക്കിതവുമായ തെളിവുകളാൽ തൗഹീദിന്റെ അനിവാര്യത സ്ഥാപിച്ചശേഷം, അടുത്ത വചനങ്ങൾ മുഖേന ക്വുർആന്റെ അമാനുഷികതയും അല്ലാഹു സ്ഥാപിക്കുന്നു. അതോടെ നബി ﷺ തിരുമേനിയുടെ പ്രവാചകത്വവും സ്ഥാപിതമാകുന്നു. അല്ലാഹു അല്ലാതെ ആരാധ്യനില്ലെന്നും, മുഹമ്മദ് ﷺ അല്ലാഹുവിന്റെ റസൂലാണെന്നും (لا اله الا الله محمد رسول الله) ആണല്ലോ ഇസ്ലാമിന്റെ മുദ്രാവാക്യം. അല്ലാഹു പറയുന്നു:-

***(*) യുക്തിവാദികളാകട്ടെ, ശാസ്ത്രവാദികളാകട്ടെ, നിരീശ്വരവാദത്തിനു തെളിവായി, ശ്രോതാക്കളെ അമ്പരപ്പിക്കുന്നതും ആകർഷിക്കുന്നതുമായ എന്തെല്ലാം ന്യായങ്ങൾ അവർക്ക് പറയുവാനുണ്ടായാലും അവയുടെ എല്ലാം ആകെസാരം രണ്ടിലൊന്നായിരിക്കും: ഒന്നുകിൽ ഈ അഖിലാണ്ഡം ക്രമേണയങ്ങു സ്വയം രൂപം പൂണ്ടതാണ്. അല്ലെങ്കിൽ ഒരു മഹാ വിസ്ഫോടനം നിമിത്തം സ്വയം നിർമിതമായതാണ്. രണ്ടായാലും ശരി, ഇമാം അബൂ ഹനീഫ (റ)യുടെ മറുപടിക്കു മുമ്പിൽ മുട്ടുകുത്തുവാനേ അവർക്ക് കഴിയൂ–യുക്തിഹീനതക്ക് 'യുക്തി' എന്ന് പേര് പറയാമെങ്കിലൊഴികെ.***

وَإِن كُنتُمْ فِي رَيْبٍ مِّمَّا نَزَّلْنَا عَلَىٰ عَبْدِنَا فَأْتُوا۟ بِسُورَةٍ مِّن مِّثْلِهِۦ وَٱدْعُوا۟ شُهَدَآءَكُم مِّن دُونِ ٱللَّهِ إِن كُنتُمْ صَٰدِقِينَ ﴿٢٣﴾

**﴿23﴾ നമ്മുടെ അടിയാന്റെമേൽ നാം അവതരിപ്പിച്ചതിനെ സംബന്ധിച്ച് നിങ്ങൾ വല്ല (വിധേനയും) സന്ദേഹത്തിലാണെങ്കിൽ അതുപോലെയുള്ള ഒരു സൂറത്ത് (അദ്ധ്യായം) നിങ്ങൾ കൊണ്ടുവരുവിൻ; അല്ലാഹുവിന് പുറമെയുള്ള നിങ്ങളുടെ സാക്ഷികളെ (സഹായികളെ) നിങ്ങൾ വിളിക്കുകയും ചെയ്ത്കൊള്ളുവിൻ; നിങ്ങൾ സത്യവാൻമാരാണെങ്കിൽ! (അതൊന്നു കാണാമല്ലോ).**

فَإِن لَّمْ تَفْعَلُوا۟ وَلَن تَفْعَلُوا۟ فَٱتَّقُوا۟ ٱلنَّارَ ٱلَّتِى وَقُودُهَا ٱلنَّاسُ وَٱلْحِجَارَةُ ۖ أُعِدَّتْ لِلْكَٰفِرِينَ ﴿٢٤﴾

**﴿24﴾ എന്നിട്ട് നിങ്ങൾ (അതു) ചെയ്തില്ലെങ്കിൽ, നിങ്ങൾ (ഒരിക്കലും) ചെയ്കയില്ലതന്നെ. എന്നാൽ, നിങ്ങൾ യാതൊരു നരകത്തെ സൂക്ഷിച്ചുകൊള്ളണം: അതിൽ കത്തിക്കപ്പെടുന്നത് (അതിന്റെ ഇന്ധനം) മനുഷ്യരും കല്ലുകളുമാകുന്നു. അത് അവിശ്വാസികൾക്കുവേണ്ടി തയ്യാറാക്കപ്പെട്ടിരിക്കുകയാണ്.**

---

﴾23﴿ وَإِنْ كُنْتُمْ നിങ്ങളാകുന്നുവെങ്കിൽ فِي رَيْبٍ വല്ല സന്ദേഹത്തിലും مِمَّا نَزَّلْنَا നാം ഇറക്കിയതിനെപ്പറ്റി عَلَىٰ عَبْدِنَا നമ്മുടെ അടിയാന്റെ മേൽ فَأْتُوا എന്നാൽ നിങ്ങൾ വരുവിൻ بِسُورَةٍ ഒരു സൂറത്തുംകൊണ്ട്, ഒരദ്ധ്യായത്തെ مِنْ مِثْلِهِ അതുപോലെയുള്ള وَادْعُوا നിങ്ങൾ വിളിക്കുകയും ചെയ്‌വിൻ شُهَدَاءَكُمْ നിങ്ങളുടെ സാക്ഷികളെ مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ إِنْ كُنْتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യവാൻമാർ. ﴾24﴿ فَإِنْ لَمْ تَفْعَلُوا എന്നിട്ട് നിങ്ങൾ ചെയ്തില്ലെങ്കിൽ وَلَنْ تَفْعَلُوا നിങ്ങൾ ചെയ്യുന്നതുമല്ലതന്നെ فَاتَّقُوا എന്നാൽ നിങ്ങൾ സൂക്ഷിച്ചുകൊള്ളുവിൻ النَّارَ നരകത്തെ الَّتِي യാതൊരു وَقُودُهَا അതിൽ കത്തിക്കപ്പെടുന്നത്, ഇന്ധനം النَّاسُ മനുഷ്യരാകുന്നു وَالْحِجَارَةُ കല്ലുകളും أُعِدَّتْ അതു തയ്യാറാക്കപ്പെട്ടിരിക്കുന്നു لِلْكَافِرِينَ അവിശ്വാസികൾക്ക്.

---

മുഹമ്മദ് നബിﷺ കൊണ്ടുവന്നിട്ടുള്ള ഈ ക്വുർആൻ അല്ലാഹു അവതരിപ്പിച്ചതല്ലെന്നോ, അത് അദ്ദേഹമോ അദ്ദേഹത്തിനുവേണ്ടി മറ്റാരെങ്കിലുമോ കെട്ടിച്ചമച്ചതാണെന്നോ, അദ്ദേഹത്തിന്റെ ദിവ്യദൗത്യവാദം ശരിയല്ലെന്നോ വാദിക്കുകയോ, സംശയിക്കുകയോ ചെയ്യുന്നവർക്കെല്ലാം–അവർ ഏത് കാലദേശക്കാരായാലും ശരി–ഒരു വമ്പിച്ച വെല്ലുവിളിയാണിത്. വെല്ലുവിളികൊണ്ടും അല്ലാഹു മതിയാക്കിയിട്ടില്ല. അല്ലാഹു അല്ലാത്ത മറ്റാരെയും വേണമെങ്കിൽ നിങ്ങൾക്ക് സഹായത്തിനു വിളിച്ചുകൂട്ടാം, എന്നാലും

നിങ്ങൾക്ക് ഒരു കാലത്തും അതിന് സാധ്യമല്ല എന്ന് അതോടൊപ്പം തന്നെ തീർത്തു പറയുകയും ചെയ്തിരിക്കുന്നു. ഈ വെല്ലുവിളിയെ നേരിടുവാൻ കഴിയുകയില്ലെന്ന് ബോദ്ധ്യമായിട്ട് പിന്നെയും പിൻമടങ്ങാത്തപക്ഷം അതികഠിനമായ നരകശിക്ഷക്ക് തയ്യാറായിക്കൊള്ളണമെന്നൊരു കനത്ത താക്കീതും നൽകിയിരിക്കുന്നു. ഇവിടെ മാത്രമല്ല, ഒന്നിലധികം സ്ഥലത്ത് ക്വുർആനിൽ അല്ലാഹു ഈ വെല്ലുവിളി ആവർത്തിച്ചിട്ടുള്ളതാണ്. അല്ലാഹു പറയുന്നു:- قُلْ لَئِنِ اجْتَمَعَتِ الْإِنْسُ وَالْجِنُّ عَلَىٰ أَنْ يَأْتُوا بِمِثْلِ هَٰذَا الْقُرْآنِ لَا يَأْتُونَ بِمِثْلِهِ وَلَوْ كَانَ بَعْضُهُمْ لِبَعْضٍ ظَهِيرًا (الإسراء: ٨٨) . സാരം: പറയുക: 'ഈ ക്വുർആൻ പോലെയുള്ളതൊന്നു കൊണ്ടുവരുവാൻ മനുഷ്യരും ജിന്നുകളും ഒത്തൊരുമിച്ചാലും അവർ അതുപോലെ ഒന്ന് കൊണ്ടു വരികയില്ല – അവരിൽ ചിലർ ചിലർക്ക് പിന്തുണ നൽകുന്നവരായാലും ശരി.' (ഇസ്റാഉ്: 88). قُلْ فَأْتُوا بِعَشْرِ سُوَرٍ مِثْلِهِ مُفْتَرَيَاتٍ وَادْعُوا مَنِ اسْتَطَعْتُمْ مِنْ دُونِ اللَّهِ إِنْ كُنْتُمْ صَادِقِينَ (هود: ١٣) പറയുക: എന്നാൽ, കെട്ടിച്ചമയ്ക്കപ്പെട്ട ഒരു പത്തു സൂറത്തുകളെ ഇതുപോലെ നിങ്ങൾ കൊണ്ടുവരുവിൻ. അല്ലാഹുവിന് പുറമെ നിങ്ങൾക്ക് സാധ്യമായവരെയൊക്കെ നിങ്ങൾ വിളിക്കുകയും ചെയ്തുകൊള്ളുവിൻ – നിങ്ങൾ സത്യവാന്മാരാണെങ്കിൽ (ഹൂദ്, 13). قُلْ فَأْتُوا بِسُورَةٍ مِثْلِهِ وَادْعُوا مَنِ اسْتَطَعْتُمْ مِنْ دُونِ اللَّهِ إِنْ كُنْتُمْ صَادِقِينَ (يونس: ٣٨) 'പറയുക: എന്നാൽ, ഇത്പോലെയുള്ളതായ ഒരു സൂറത്ത് നിങ്ങൾ കൊണ്ടുവരുവിൻ. അല്ലാഹുവിന് പുറമെ നിങ്ങൾക്ക് സാധ്യമായവരെയൊക്കെ നിങ്ങൾ വിളിക്കുകയും ചെയ്തുകൊള്ളുവിൻ–നിങ്ങൾ സത്യവാൻമാരാണെങ്കിൽ.' (യൂനുസ്, 38).

ഈ മൂന്ന് മക്കീസൂറത്തുകളിലായി കുറേക്കാലം മുശ്രിക്കുകൾക്കിടയിൽ പരസ്യമായി ആവർത്തിക്കപ്പെട്ടു വന്ന ഈ വെല്ലുവിളി ഇപ്പോൾ ഈ സൂറത്തിൽവെച്ച് മദീനയിലെ യഹൂദികൾക്കും മുനാഫിക്വുകൾക്കും മദ്ധ്യേ അല്ലാഹു വീണ്ടും ആവർത്തിക്കുകയാണ്. ക്വുർആൻ പോലെയുള്ള ഒരു ഗ്രന്ഥം ( بِمِثْلِ هَٰذَا الْقُرْآنِ ) എന്നതിന്റെ സ്ഥാനത്ത് ഒരിക്കൽ പത്ത് സൂറത്തുകൾ ( عَشْرِ سُوَرٍ ) കൊണ്ടുവന്നാൽ മതിയെന്നു പറഞ്ഞു. മറ്റൊരിക്കൽ ഒരൊറ്റ സൂറത്തു ( سُورَة ) കൊണ്ടുവരുവിൻ എന്നും പറഞ്ഞുനോക്കി. എല്ലായ്പ്പോഴും മൗനമല്ലാതെ മറ്റൊരു പ്രതികരണവും ഉണ്ടായില്ല. ക്വുർആനിലെ സൂറത്തുകൾ പല വലിപ്പത്തിലുള്ളവയാണല്ലോ. മൂന്നു ചെറിയ ആയത്തുകൾ മാത്രം ഉൾക്കൊള്ളുന്നതും അവയിലുണ്ട്. ആ സ്ഥിതിക്ക് അതുപോലെ ഒരു ചെറിയ സൂറത്തെങ്കിലും കൊണ്ടുവന്നാൽ ഈ വെല്ലുവിളിയെ നേരിട്ടതായി അവർക്ക് അഹങ്കരിക്കാമായിരുന്നു. അല്ലാഹുവിനെ മാത്രം കൂട്ടുവിളിക്കാതിരുന്നാൽ മതി–അവനു പുറമെ മനുഷ്യരെയും ജിന്നുവർഗത്തെയുമെല്ലാം തന്നെ കൂട്ടിനും സഹായത്തിനും വിളിക്കാം–എന്നുകൂടി അനുവദിച്ചുകൊടുത്തു. അവരുടെ നിഷേധത്തിന് ന്യായത്തിന്റെ വല്ല കണികയുമുണ്ടെങ്കിൽ അത് വെളിച്ചത്തുവരട്ടെ. അതൊന്നു ചെയ്തുനോക്കാൻ പലവട്ടം–കൊല്ലങ്ങളോളം തന്നെ–ആഹ്വാനം ചെയ്തു. അവരുടെ മറുപടിക്കൊന്നും കാത്തിരിക്കാതെ അർത്ഥശങ്കക്കിടമില്ലാത്ത ഭാഷയിൽ അല്ലാഹു അതാ തീർത്തു പറയുന്നു: ഒരു കാലത്തും നിങ്ങൾ അത് ചെയ്കയില്ല–നിങ്ങൾക്കതിന് സാധ്യമല്ല–എന്ന്!.

ഇതൊക്കെ ആയിട്ടും അക്കാലത്തോ, അന്നുതൊട്ട് ഇന്നേവരെയോ വെല്ലുവിളി നേരിടുവാൻ യാതൊരാളും ധൈര്യപ്പെട്ടിറങ്ങിയതായി ചരിത്രമില്ല. കാലാവസാനംവരെ ഈ വെല്ലുവിളി മുസ്ഹഫിന്റെ താളുകളിൽ അതേപടി അവശേഷിക്കുകതന്നെ ചെയ്യും.

അറബി സാഹിത്യത്തിന്റെ പരമകാഷ്ഠ പ്രാപിച്ചവരെന്ന് പ്രസിദ്ധി നേടിയ എത്രയോ സാഹിത്യപടുക്കൾ അന്നും പിന്നെയും ഉണ്ടായിട്ടുണ്ട്. ഏതാനും പേർ ഒത്ത്ചേർന്ന് ഒരു സംഘടിത ശ്രമം അതിനുവേണ്ടി നടത്തിനോക്കിയതായും അറിയപ്പെടുന്നില്ല. വാസ്തവത്തിൽ, ക്വുർആൻ അല്ലാഹുവിങ്കൽ നിന്നുള്ളതാണെന്നതിന് ഈ വചനത്തിൽ രണ്ടു തെളിവുകൾ അടങ്ങിയിട്ടുള്ളതായി കാണാവുന്നതാണ്. ഈ വെല്ലുവിളിയെ വെല്ലുവാൻ ആർക്കും കഴിയാത്തതും, അതിന് ഒരിക്കലും കഴിയുകയില്ലെന്ന് ഖണ്ഡിതമായി മുൻകൂട്ടി പ്രവചിച്ചതും.

ക്വുർആന്റെ അമാനുഷികത (اعجاز) കാരണമാണ് അതുപോലെയുള്ള ഒരു ഗ്രന്ഥമൊ അദ്ധ്യായമോ കൊണ്ടുവരുവാൻ ആർക്കും കഴിയാത്തതെന്ന് പറയേണ്ടതില്ല. ഈ അമാനുഷികത അതിന്റെ ഏത് തുറയിലാണുള്ളത്? ഈ വിഷയത്തിൽ പലരും പലതും പറഞ്ഞുകാണാമെങ്കിലും അതിന്റെ ഭാഷാസാഹിത്യശൈലികളിലും, ആശയങ്ങളിലും, തത്വസിദ്ധാന്തങ്ങളിലും, പ്രതിപാദനങ്ങളിലുമെല്ലാം തന്നെ അത് വ്യാപിച്ചു കിടക്കുന്നുവെന്നതാണ് പരമാർത്ഥം. ഇതിനെപ്പറ്റി മുഖവുരയിൽ (*) ആവശ്യമായ വിവരണം നൽകിയിട്ടുള്ളത്കൊണ്ട് ഇവിടെ കൂടുതൽ വിവരിക്കുന്നില്ല. ഇവയിൽ ഏതെങ്കിലും ഒരു തുറയിൽപോലും അതിനോട് തികച്ചും കിടയൊക്കുന്നതെന്ന് അംഗീകരിക്കപ്പെട്ട ഒരു ഗ്രന്ഥവും ഇത് വരെയുണ്ടായിട്ടില്ല. മനുഷ്യകൃതികളായ ഗ്രന്ഥങ്ങളിൽ മാത്രമല്ല, മുൻ വേദഗ്രന്ഥങ്ങളിൽ പോലും ക്വുർആനെപ്പോലെ ഒരു ഗ്രന്ഥമുണ്ടായിട്ടില്ല. അതുകൊണ്ടാണ് നബി തിരുമേനി ﷺ യുടെ സത്യതക്കുള്ള നിത്യ ദൃഷ്ടാന്തമായി ക്വുർആൻ നിലകൊള്ളുന്നതും. നബി ﷺ പറയുന്നു: 'മനുഷ്യർക്ക് വിശ്വസിക്കുവാൻ വേണ്ടത്ര ദൃഷ്ടാന്തങ്ങൾ നൽകപ്പെടാത്ത ഒരു പ്രവാചകനും ഇല്ല. എനിക്ക് നൽകപ്പെട്ടിട്ടുള്ളത് അല്ലാഹു എനിക്ക് നൽകിയ വഹ്‌യ് (ദിവ്യബോധനം) തന്നെയാണ്. അതിനാൽ, ക്വിയാമത്തുനാളിൽ ഞാൻ അവരെക്കാൾ അനുയായികൾ അധികമുള്ളവനായിരിക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു'. (ബു.മു.)

فَأْتُوا بِسُورَةٍ مِنْ مِثْلِهِ എന്ന വാക്യത്തിലെ مِنْ (മിൻ) എന്ന അവ്യയം പരിഗണിക്കുമ്പോൾ 'അത് (ക്വുർആൻ) പോലെയുള്ളതിൽനിന്നുള്ള ഒരു സൂറത്ത് കൊണ്ട്‌വരുവിൻ' എന്നാണതിന് അർത്ഥം വരുക. സൂറത്ത് ഹൂദിലെ വചനത്തിൽ بِعَشْرِ سُوَرٍ مِثْلِهِ (അത്പോലെയുള്ള പത്ത് സൂറത്തുകൾ) എന്നും, യൂനുസിലെ വചനത്തിൽ بِسُورَةٍ مِثْلِهِ (അതുപോലെയുള്ള ഒരു സൂറത്ത്) എന്നുമാണുള്ളത്. ഇസ്‌റാഇലെ വചനത്തിലാകട്ടെ بِمِثْلِ هَٰذَا الْقُرْآنِ (ഈ ക്വുർആൻ പോലെയുള്ളത്) എന്നും പറഞ്ഞിരിക്കുന്നു. അപ്പോൾ, ക്വുർആൻ പോലെയുള്ള ഒരു ഗ്രന്ഥമോ, ക്വുർആന്റെതുപോലെയുള്ള പത്ത് സൂറത്തുകളോ, അല്ലെങ്കിൽ ഒരു സൂറത്തോ കൊണ്ടുവരിക എന്നാണ് ഇവയുടെ മൊത്തത്തിലുള്ള ഉദ്ദേശ്യമെന്ന് വ്യക്തമാണ്. ആ വാക്യത്തിന് ഒരാധുനിക പണ്ഡിതൻ ഒരു വിചിത്രമായ വ്യാഖ്യാനം എഴുതിക്കാണുന്നു. അദ്ദേഹത്തിന്റെ വാചകം ഇതാണ്: 'ക്വുർആനെപ്പോലെ മനുഷ്യജീവിതത്തെ വിജയകരമാക്കിത്തീർക്കാൻ പര്യാപ്തമായ ഒരു ജീവിത പദ്ധതിയുടെ ഒരദ്ധ്യായമെങ്കിലും എഴുതിക്കൊണ്ടുവരിക എന്നാണതിന്റെ അർത്ഥം. ഇതനുസരിച്ചു ക്വുർആൻ കൊണ്ടുദ്ദേശ്യം 'ഒരു ജീവിത പദ്ധതി'യും, ഒരു സൂറത്തുകൊണ്ടുദ്ദേശ്യം അതിന്റെ 'ഒരദ്ധ്യായ'വുമായിരിക്കണമല്ലോ. ഇതിന് തെളിവായി സൂറത്തുൽ

---

*(*) (ക്വുർആന്റെ അമാനുഷികത) എന്ന അദ്ധ്യായം നോക്കുക.*

ക്വസ്വസ്വിലെ 49-ാം വചനവും സൂത്രത്തിൽ അദ്ദേഹം ചൂണ്ടിക്കാട്ടിയിരിക്കുന്നു. ആ വചനത്തിന്റെ സന്ദർഭവും വിഷയവുമാണെങ്കിൽ വേറെയാണുതാനും. മൂസാ നബി (അ)ക്ക് നൽകപ്പെട്ടതുപോലെയുള്ള ദൃഷ്ടാന്തങ്ങൾ എന്തുകൊണ്ട് നബി ﷺ ക്ക് നൽകപ്പെട്ടിട്ടില്ലെന്ന് ആക്ഷേപിക്കുകയും അതേ സമയത്ത് മൂസാ നബി (അ)യിലും, നബിﷺയിലും അവിശ്വസിക്കുകയും ചെയ്തവരെ അഭിമുഖീകരിച്ചു കൊണ്ടുള്ളതാണ് ആ വചനം. അതിലെ വാചകം ഇതാണ്: قُلْ فَأْتُوا بِكِتَابٍ مِنْ عِنْدِ اللَّهِ هُوَ أَهْدَى مِنْهُمَا أَتَّبِعْهُ (സാരം: പറയുക: എന്നാൽ, ആ രണ്ടിനെക്കാളും-രണ്ടു നബിമാരും കൊണ്ടു വന്നതിനെക്കാളും-മാർഗദർശകമായുള്ള ഒരു ഗ്രന്ഥം അല്ലാഹുവിങ്കൽ നിന്നും നിങ്ങൾ കൊണ്ടു വരുവിൻ, ഞാനതിനെ പിൻപറ്റിക്കൊള്ളാം ...) രണ്ടും രണ്ട് വിഷയമാണെന്ന് പ്രഥമ ദൃഷ്ട്യാതന്നെ വ്യക്തമാണല്ലോ. വാസ്തവത്തിൽ, ഈ വളച്ചുതിരിച്ച വ്യാഖ്യാനത്തിന്റെ പിന്നിലുള്ളതെന്താണെന്നാലോചിക്കുമ്പോൾ മനസ്സിലാകുന്നതിതാണ്: ക്വുർആന്റെ ഭാഷാ സാഹിത്യം, അതവതരിച്ച കാലത്തെ സംബന്ധിച്ചിടത്തോളം വളരെ ഉന്നത നിലവാരത്തിലുള്ളതാണെങ്കിലും, എല്ലാ കാലത്തേക്കും അതിന്റെ ആ ഉന്നതസ്ഥാനം ബാധകമല്ല. ഭാഷാസാഹിത്യത്തിൽ അതുപോലെയോ, അതിനെക്കാൾ കവിഞ്ഞ നിലയിലോ ഉള്ള ഗ്രന്ഥം മനുഷ്യരാൽ നിർമിക്കപ്പെടുന്നതിന് വിരോധമില്ല; സാഹിത്യശാസ്ത്രം അന്നത്തെക്കാൾ വളരെ പുരോഗമിച്ചു കഴിഞ്ഞിരിക്കുന്നു എന്നൊക്കെയുള്ള ചില പുതിയ വാദക്കാർ ഇന്നത്തെ ആധുനിക പണ്ഡിതൻമാരിലുണ്ട്. ആ വാദമായിരിക്കാം ഇതിന്റെ പിന്നിലുള്ളതെന്ന് തോന്നുന്നു.

ക്വുർആന് തുല്യമായ ഒരു ഗ്രന്ഥമല്ലെങ്കിൽ അതിലെ അദ്ധ്യായംപോലെ ഒരദ്ധ്യായമെങ്കിലും കൊണ്ടുവരാൻ സാധ്യമല്ലെന്നു ബോദ്ധ്യമായിട്ടു പിന്നെയും അതിൽ വിശ്വസിക്കാത്തപക്ഷം, അത് മർക്കടമുഷ്ടിയും അഹങ്കാരവും മാത്രമാണെന്ന് സ്പഷ്ടമാണല്ലോ. അതുകൊണ്ടാണ് അങ്ങിനെ ചെയ്യാത്തപക്ഷം നരകത്തെ സൂക്ഷിച്ചുകൊള്ളണമെന്നും, അതിൽ കത്തിക്കപ്പെടുന്ന ഇന്ധനം മനുഷ്യരും, കല്ലുകളുമാണെന്നും, അത് ഇത്തരം അവിശ്വാസികൾക്ക് വേണ്ടി തയ്യാറാക്കപ്പെട്ടതാണെന്നുമൊക്കെ അവരെ വളരെ ശക്തിയായി താക്കീത് ചെയ്യുന്നത്. നരകത്തിലെ ഇന്ധനം മനുഷ്യരാണെന്ന് പറഞ്ഞത് കൊണ്ടുള്ള ഉദ്ദേശ്യം അവിശ്വാസികളാണെന്നു പറയേണ്ടതില്ല. എന്നാൽ കല്ലു (الْحِجَارَة) കൊണ്ടുദ്ദേശ്യം എന്താണ്? വേഗത്തിൽ ആളിക്കത്തുന്നതും, അസഹ്യമായ നാറ്റമുണ്ടാകുന്നതുമായ നരകത്തിലെ ഒരുതരം ഗന്ധകക്കല്ലുകളാണതെന്നു ഇബ്നുമസ്ഊദ് (റ), മുജാഹിദ് (റ) മുതലായവരിൽനിന്നുള്ള വിശ്വാസയോഗ്യമായ ചില രിവായത്തുകളിൽ വന്നിരിക്കുന്നു. വിഗ്രഹാരാധകന്മാർ ആരാധിച്ചു വരുന്ന കല്ലുകളാണെന്നും ചിലർ പ്രസ്താവിച്ചിരിക്കുന്നു. ഏതായാലുംശരി, നരകാഗ്നിയുടെ കാഠിന്യവും ശിക്ഷയുടെ ഗൗരവവുമാണത് കുറിക്കുന്നത്. വിഗ്രങ്ങളാണെന്നു വരികിൽ, അവയുടെ ആരാധകരെ അപമാനിക്കൽകൂടി അത്കൊണ്ട് ഉദ്ദേശിക്കപ്പെട്ടിരിക്കും. നമുക്ക് പരിചയമുള്ള അഗ്നിയും നരകാഗ്നിയും ഒരുപോലെയല്ലെന്നും, നരകാഗ്നി എത്രയോ മടങ്ങ് ശക്തിയേറിയ ഒരു പ്രത്യേക തരം അഗ്നിയാണെന്നും ക്വുർആനിൽനിന്നും നബി വചനങ്ങളിൽനിന്നും അറിയപ്പെട്ടതാണ്.

നരകത്തെപ്പറ്റി അത് അവിശ്വാസികൾക്ക് വേണ്ടി തയ്യാറാക്കപ്പെട്ടിരിക്കുന്നു (أُعِدَّتْ لِلْكَافِرِينَ) എന്ന് ഇവിടെയും, ആലുഇംറാൻ 131 ലും പ്രസ്താവിച്ചതിന്റെ അടിസ്ഥാനത്തിൽ, നരകം നേരത്തെതന്നെ അല്ലാഹു സൃഷ്ടിച്ചുവെച്ചിട്ടുണ്ടെന്ന് പണ്ഡി

തൻമാർ മനസ്സിലാക്കിയിരിക്കുന്നു. പല ഹദീഥുകളിൽ നിന്നും ഇത് കൂടുതൽ ദൃഢപ്പെടുകയും ചെയ്യുന്നു. ഇതുപോലെ സ്വർഗത്തെപ്പറ്റി അത് സൂക്ഷ്മത പാലിക്കുന്നവർക്ക് വേണ്ടി തയ്യാറാക്കപ്പെട്ടിരിക്കുന്നു (أُعِدَّتْ لِلْمُتَّقِينَ) എന്ന് 3: 133 ലും, സത്യവിശ്വാസികൾക്ക്വേണ്ടി തയ്യാറാക്കപ്പെട്ടിരിക്കുന്നു (أُعِدَّتْ لِلَّذِينَ آمَنُوا) എന്ന് 57: 21 ലും അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. പക്ഷേ, മുഅ്തസിലഃ വിഭാഗത്തിൽപെട്ടവർ ചില യുക്തിന്യായങ്ങളുടെ പേരിൽ ഇതിനോട് യോജിക്കുന്നില്ല. എന്നാൽ, ഈ വക വിഷയങ്ങളിൽ യുക്തിന്യായങ്ങൾക്ക് സ്ഥാനമില്ലെന്നും, അല്ലാഹുവിന്റെയും റസൂലിന്റെയും വചനങ്ങളിൽ കാണുന്നത് അതേപടി സ്വീകരിക്കുകയാണ് വേണ്ടതെന്നും ഓർക്കേണ്ടതുണ്ട്.

وَبَشِّرِ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ أَنَّ لَهُمْ جَنَّٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ ۖ كُلَّمَا رُزِقُوا۟ مِنْهَا مِن ثَمَرَةٍ رِّزْقًا ۙ قَالُوا۟ هَٰذَا ٱلَّذِى رُزِقْنَا مِن قَبْلُ ۖ وَأُتُوا۟ بِهِۦ مُتَشَٰبِهًا ۖ

وَلَهُمْ فِيهَآ أَزْوَٰجٌ مُّطَهَّرَةٌ ۖ وَهُمْ فِيهَا خَٰلِدُونَ ﴿٢٥﴾

**﴿25﴾ (നബിയേ) വിശ്വസിക്കുകയും, സൽകർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർക്ക് നീ സന്തോഷമറിയിക്കുകയും ചെയ്യുക: അടിഭാഗത്തിലൂടെ നദികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങൾ അവർക്കുണ്ടെന്ന്, അതിൽ നിന്ന് അവർക്ക് ഏതൊരു ഫലവും ആഹാരമായി നൽകപ്പെടുമ്പോഴെല്ലാം അവർ പറയും: 'ഇത് മുമ്പ് നമുക്ക് നൽകപ്പെട്ടതാണ്' എന്ന്. അതിനെ, അവർക്ക് പരസ്പര സാദൃശ്യമുള്ളതായി കൊടുക്കപ്പെട്ടിരിക്കുകയാണ്.**

**അവർക്ക് അതിൽ പരിശുദ്ധരാക്കപ്പെട്ട ഇണകളുണ്ടായിരിക്കും. അവർ അവിടത്തിൽ നിത്യവാസികളുമാകുന്നു.**

---

﴾25﴿ وَبَشِّرِ നീ സന്തോഷവാർത്ത അറിയിക്കുകയും ചെയ്യുക الَّذِينَ آمَنُوا വിശ്വസിച്ചവർക്ക് وَعَمِلُوا പ്രവർത്തിക്കുകയും ചെയ്ത الصَّالِحَاتِ സൽക്കർമങ്ങൾ أَنَّ لَهُمْ അവർക്കുണ്ടെന്ന് جَنَّاتٍ ചില സ്വർഗങ്ങൾ تَجْرِي ഒഴുകും مِنْ تَحْتِهَا അതിന്റെ അടിയിലൂടെ, താഴ്ഭാഗത്തുകൂടി الأَنْهَارُ നദികൾ, അരുവികൾ كُلَّمَا رُزِقُوا അവർക്ക് (ആഹാരം) നൽകപ്പെടുമ്പോഴൊക്കെ مِنْهَا അവിടത്തിൽ (അതിൽ)നിന്ന് مِنْ ثَمَرَةٍ ഫല (പഴ)ത്തിൽനിന്ന്, വല്ല ഫലവും رِزْقًا ആഹാരം قَالُوا അവർ പറയും هَذَا ഇത് الَّذِي യാതൊന്നാണ് رُزِقْنَا നമുക്ക് നൽകപ്പെട്ടിരിക്കുന്നു مِنْ قَبْلُ മുമ്പേ وَأُتُوا അവർക്കു നൽകപ്പെട്ടിരിക്കുന്നു بِهِ അതിനെ مُتَشَابِهًا പരസ്പരം സാദൃശ്യമുള്ളതായി وَلَهُمْ അവർക്കുണ്ടാതാനും فِيهَا അതിൽ, അവിടത്തിൽ أَزْوَاجٌ ഇണകൾ مُطَهَّرَةٌ പരിശുദ്ധമാക്കപ്പെട്ട وَهُمْ فِيهَا അവർ അതിൽ خَالِدُونَ നിത്യവാസികളാണ്.

കഴിഞ്ഞ വചനത്തിൽ ക്വുർആനെ നിഷേധിച്ചവർക്കുള്ള ശിക്ഷയെക്കുറിച്ച് താക്കീത് ചെയ്തു. തുടർന്നുള്ള ഈ വചനത്തിൽ സത്യവിശ്വാസികൾക്ക് ലഭിക്കാനിരിക്കുന്ന അനുഗ്രഹങ്ങളെക്കുറിച്ച് സന്തോഷമറിയിക്കുന്നു. ക്വുർആന്റെ പ്രതിപാദന രീതികളിൽ ഒന്നാണിതെന്ന് മുഖവുരയിൽ മുമ്പ് നാം പ്രസ്താവിച്ചിട്ടുണ്ട്.

സത്യവിശ്വാസികൾക്ക് സ്വർഗത്തിൽ വെച്ച് ഫലവർഗങ്ങൾ–അഥവാ പഴവർഗങ്ങൾ ഭക്ഷിക്കുവാൻ കൊടുക്കുമ്പോൾ, ഇത് മുമ്പ് നൽകപ്പെട്ടതാണെന്ന് അവർ പറയുന്നതിന്റെ അർത്ഥം, ഇതിനുമുമ്പത്തെ പ്രാവശ്യം നൽകപ്പെട്ട ഫലങ്ങൾ തന്നെയാണല്ലോ ഇത് എന്നാണെന്നും, മുമ്പ് ഇഹലോകത്ത് വെച്ച് ഞങ്ങൾക്ക് കിട്ടിയിരുന്ന ആ ഫലങ്ങൾ തന്നെയാണല്ലോ ഇത് എന്നും രണ്ടഭിപ്രായമുണ്ട്. രണ്ടായാലും അങ്ങിനെ പറയുവാൻ കാരണം, വ്യത്യാസം തിരിച്ചറിയാൻ കഴിയാത്തവിധം അവ പരസ്പരം സാദൃശ്യമുള്ളതായത് കൊണ്ടാകുന്നു. അതായത്, രൂപത്തിലും വർണത്തിലുമൊക്കെ അവ ഒരു പോലെയിരിക്കും. രുചിയിലും സ്വാദിലുമാകട്ടെ, വ്യത്യസ്തങ്ങളുമായിരിക്കും. ദൃഷ്ടിയിൽ പെടുന്നത് ആകൃതിയും വർണവുമായിരിക്കുമല്ലോ. ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി വന്നിട്ടുള്ള ഒരു രിവായത്ത് ഇവിടെ ശ്രദ്ധേയമാണ്: ليس فى الدنيا مما فى الجنة الا الاسماء – ابن جرير وغيره (സ്വർഗത്തിലുള്ള വസ്തുക്കളിൽ നിന്ന് പേരുകളല്ലാതെ ഇഹലോകത്തിൽ ഇല്ല). അഥവാ മാങ്ങ, മാതളം, കട്ടിൽ, മാംസം എന്നിങ്ങിനെയുള്ള പേരുകളിൽ മാത്രമല്ലാതെ മറ്റു കാര്യങ്ങളിൽ അവക്ക് യാതൊരു സാദൃശ്യവുമില്ലെന്ന് സാരം. സ്വർഗത്തിലെ വസ്തുക്കളെയും സ്ഥിതിഗതികളെയും കുറിച്ച് പറയുമ്പോൾ സദാ ഈ തത്വം ഓർമിച്ചിരിക്കേണ്ടതാകുന്നു. നരകത്തിലെ വസ്തുക്കളുടെ സ്ഥിതിയും ഇതു തന്നെ. ഐഹിക വസ്തുക്കളുമായി അവയൊന്നും താരതമ്യം ചെയ്തുകൂടാത്തതാകുന്നു. പല ക്വുർആൻ വചനങ്ങളിൽനിന്നും നബിവനങ്ങളിൽനിന്നും അറിയപ്പെട്ട ഒരു യാഥാർത്ഥ്യമാണിത്.

أَزْوَاجٌ (അസ്‌വാജ്) എന്നത് زَوْجٌന്റെ ബഹുവചനമാകുന്നു. ഇണകൾ എന്ന് വാക്കർത്ഥം. എല്ലാതരം ഇണവസ്തുക്കളിലും അത് ഉപയോഗിക്കപ്പെടും. മനുഷ്യരെ സംബന്ധിച്ചിടത്തോളം ഭാര്യമാർ, ഭാര്യാഭർത്താക്കന്മാർ, ഭർത്താക്കൾ എന്നീ ഉദ്ദേശ്യങ്ങളിലും ഉപയോഗിക്കപ്പെടും. എല്ലാം സന്ദർഭംകൊണ്ട് മനസ്സിലാക്കേണ്ടതാണ്. ഇവിടെ അതുകൊണ്ട് വിവക്ഷ ഭാര്യമാരാണെന്നാണ് വ്യക്തമാവുന്നത്. പരിശുദ്ധരാക്കപ്പെട്ടവർ (مُطَهَّرَةٌ) എന്ന് പറഞ്ഞതിന്റെ സാരം, ശാരീരികവും പ്രകൃതിപരവും സ്വഭാവപരവും സൗന്ദര്യപരവുമായ എല്ലാതരം വൈകല്യങ്ങളിൽ നിന്നും മാലിന്യങ്ങളിൽനിന്നും ശുദ്ധരായവർ എന്ന് മൊത്തത്തിൽ മനസ്സിലാക്കാം. സ്വർഗീയ ജീവിതം ശാശ്വതമായിരിക്കും –അതിന് അവസാനമോ ഭംഗമോ നേരിടുകയില്ല–എന്നത്രെ അവരതിൽ നിത്യവാസികളുമാണ് (وَهُمْ فِيهَا خَالِدُونَ) എന്ന് പറഞ്ഞതിന്റെ അർത്ഥം. ബുഖാരി, മുസ്‌ലിം (റ) മുതലായവർ രേഖപ്പെടുത്തിയ ഒരു ഹദീഥിൽ നബി ﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'സ്വർഗക്കാർ സ്വർഗത്തിലും നരകക്കാർ നരകത്തിലും പ്രവേശിക്കും. പിന്നീട് ഒരാൾ അവർക്കിടയിൽ രംഗത്ത് വന്ന് ഉച്ചത്തിൽ പ്രഖ്യാപിക്കും: നരകക്കാരേ, മരണമില്ല; സ്വർഗക്കാരേ, മരണമില്ല, എല്ലാവരും അതതിൽ നിത്യവാസികളായിരിക്കും.'

۞ إِنَّ ٱللَّهَ لَا يَسْتَحْيِۦٓ أَن يَضْرِبَ مَثَلًا مَّا بَعُوضَةً فَمَا فَوْقَهَا ۚ فَأَمَّا ٱلَّذِينَ ءَامَنُوا۟ فَيَعْلَمُونَ أَنَّهُ ٱلْحَقُّ مِن رَّبِّهِمْ ۖ

❴26❵ നിശ്ചയമായും, ഏതൊന്നിനെയും ഉപമയാ(ക്കി കാണി)ക്കുവാൻ അല്ലാഹു ലജ്ജിക്കുകയില്ല;- (അത്) ഒരു കൊതുവാകട്ടെ, അതിന്റെ മീതെയുള്ളതാവട്ടെ. എന്നാൽ വിശ്വസിച്ചവരാകട്ടെ, അത് തങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള യഥാർത്ഥമാണെന്ന് അവർക്കറിയുന്നതാണ്.

وَأَمَّا ٱلَّذِينَ كَفَرُوا۟ فَيَقُولُونَ مَاذَآ أَرَادَ ٱللَّهُ بِهَٰذَا مَثَلًا ۘ يُضِلُّ بِهِۦ

അവിശ്വസിച്ചവരാകട്ടെ, അവർ പറയും: 'ഇത്കൊണ്ട് എന്തൊരു ഉപമയാണ് അല്ലാഹു ഉദ്ദേശിച്ചിരിക്കുന്നത്?!' (അതെ), അതുകൊണ്ട് അവൻ വളരെ ആളുകളെ വഴിപിഴവിലാക്കുന്നു; അതുകൊണ്ട് വളരെ ആളുകളെ അവൻ നേർവഴിയിലാക്കുകയും ചെയ്യുന്നു.

كَثِيرًا وَيَهْدِى بِهِۦ كَثِيرًا ۚ وَمَا يُضِلُّ بِهِۦٓ إِلَّا ٱلْفَٰسِقِينَ ﴿٢٦﴾

(അനുസരണമില്ലാത്ത) തോന്നിയവാസികളെയല്ലാതെ അതുകൊണ്ട് അവൻ വഴിപിഴവിലാക്കുകയില്ലതാനും.

ٱلَّذِينَ يَنقُضُونَ عَهْدَ ٱللَّهِ مِنۢ بَعْدِ مِيثَٰقِهِۦ وَيَقْطَعُونَ مَآ أَمَرَ ٱللَّهُ بِهِۦٓ أَن يُوصَلَ وَيُفْسِدُونَ فِى ٱلْأَرْضِ ۚ أُو۟لَٰٓئِكَ هُمُ ٱلْخَٰسِرُونَ ﴿٢٧﴾

❴27❵ അതായത്, യാതൊരുകൂട്ടരെ (യല്ലാതെ): അല്ലാഹുവിന്റെ ഉത്തരവ് (അഥവാ അവനോടുള്ള കരാർ) ഉറപ്പിച്ചതിന്റെ ശേഷം അതിനെ അവർ ലംഘിക്കുന്നു; ചേർക്കപ്പെടുവാൻ അല്ലാഹു കൽപിച്ചിട്ടുള്ളതിനെ അവർ മുറിച്ചു കളയുകയും ചെയ്യുന്നു; ഭൂമിയിൽ അവർ നാശമുണ്ടാക്കുകയും ചെയ്യുന്നു (ഇവരെ മാത്രമേ വഴിപിഴവിലാക്കുകയുള്ളൂ) അക്കൂട്ടർ തന്നെയാണ് നഷ്ടക്കാർ.

---

❴26❵ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يَسْتَحْيِي അവൻ ലജ്ജിക്കുകയില്ല أَنْ يَضْرِبَ ആക്കുവാൻ, വിവരിക്കുന്നതിന് مَثَلًا مَا ഏതൊരു (എന്തൊരു) ഉപമയും بَعُوضَةً ഒരുകൊതുകിനെ(യാവട്ടെ) فَمَا فَوْقَهَا അതിനു മീതെയുള്ളതിനെ(യാവട്ടെ) فَأَمَّا എന്നാ

ലപ്പോൾ أَنَّهُ الْحَقُّ വിശ്വസിച്ചവർ فَيَعْلَمُونَ അവർ അറിയും أَنَّهُ الْحَقُّ അത് യാഥാർത്ഥ്യം ആണെന്ന് مِن رَّبِّهِمْ അവരുടെ റബ്ബിങ്കൽ നിന്ന് وَأَمَّا الَّذِينَ എന്നാൽ യാതൊരു കൂട്ടരാ വട്ടെ كَفَرُوا അവർ അവിശ്വസിച്ചിരിക്കുന്നു فَيَقُولُونَ അവർ പറയും مَاذَا എന്തൊന്നാണ് أَرَادَ اللَّهُ അല്ലാഹു ഉദ്ദേശിച്ചത് بِهَٰذَا ഇതുകൊണ്ട് مَثَلًا ഉപമയായി يُضِلُّ بِهِ അതുകൊണ്ട് അവൻ വഴിപിഴവിലാക്കുന്നു كَثِيرًا വളരെ (ആളുകളെ) وَيَهْدِي بِهِ അതുകൊണ്ട് അവൻ നേർമാർഗത്തിലുമാക്കുന്നു كَثِيرًا വളരെ (ആളുകളെ) وَمَا يُضِلُّ بِهِ അതുകൊണ്ട് അവൻ വഴിപിഴവിലാക്കുകയില്ലതാനും إِلَّا الْفَاسِقِينَ തോന്നിയവാസികളെയല്ലാതെ. ﴿27﴾ الَّذِينَ (അതായത്) യാതൊരു കൂട്ടർ يَنقُضُونَ അവർ ലംഘിക്കും عَهْدَ اللَّهِ അല്ലാഹുവിന്റെ ഉത്തരവ്, കൽപന, കരാർ مِن بَعْدِ ശേഷമായി مِيثَاقِهِ അതിനെ ഉറപ്പിച്ചതിന്റെ وَيَقْطَعُونَ അവർ മുറിക്കുകയും ചെയ്യും مَا أَمَرَ കൽപിച്ചതിനെ اللَّهُ അല്ലാഹു بِهِ അതിനെപ്പറ്റി أَن يُوصَلَ അതുചേർക്കപ്പെടുവാൻ وَيُفْسِدُونَ അവർ നാശമുണ്ടാക്കുകയും ചെയ്യും فِي الْأَرْضِ ഭൂമിയിൽ (നാട്ടിൽ) أُولَٰئِكَ അക്കൂട്ടർ هُمُ അവർതന്നെ (യാണ്) الْخَاسِرُونَ നഷ്ടക്കാർ.

---

കപട വിശ്വാസികളെപ്പറ്റി തീയിന്റെയും മഴയുടെയും ഉപമകൾ മുമ്പ് വിവരിച്ചുവല്ലോ. അതുപോലെ, ചില സന്ദർഭങ്ങളിൽ ഈച്ച, എട്ടുകാലി മുതലായവയെയും ക്വുർആനിൽ ഉപമകളാക്കിയിട്ടുണ്ട്. അല്ലാഹുവിങ്കൽനിന്നുള്ള ഒരു ഗ്രന്ഥത്തിന്റെ അന്തസ്സിന് നിരക്കാത്തതാണ് ഇതൊക്കെയെന്ന് കപടവിശ്വാസികൾ ആരോപിച്ചിരുന്നു. അതിന് മറുപടിയാണ് ഈ വചനങ്ങളിലുള്ളത്. ഉപമയിലും, ഉദാഹരണത്തിലും അടങ്ങിയ തത്വങ്ങളും സാദൃശ്യബന്ധങ്ങളും മനസ്സിലാക്കി കാര്യങ്ങൾ ഗ്രഹിക്കലാണല്ലോ അവകൊണ്ടുദ്ദേശ്യം. ഉപമയായി എടുത്തു കാട്ടിയ വസ്തുവിന്റെ ചെറുപ്പ വലിപ്പത്തിനോ, സ്ഥാനപദവികൾക്കോ അതിൽ പ്രസക്തിയില്ല. ഒരു കൊതുകിനെപ്പോലെ നിസ്സാരമായ വല്ല വസ്തുവിനെയോ, അതിനെക്കാൾ ഉപരിയായ മറ്റു വല്ല വസ്തുവിനെയോ ഉപമയായി എടുക്കുന്നതിൽ അല്ലാഹുവിന് ലജ്ജയൊന്നുമില്ല എന്നു പറഞ്ഞതിന്റെ താൽപര്യം അതാണ്. സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം, ഉപമയാക്കപ്പെട്ട വസ്തുവെപ്പറ്റി ആരായാതെ ആ ഉപമയിലടങ്ങിയ തത്വരഹസ്യങ്ങളും വിജ്ഞാനങ്ങളും കരസ്ഥമാക്കുവാൻ ശ്രമിക്കുകയായിരിക്കും ചെയ്യുക. നേരെമറിച്ച് അവിശ്വാസികൾ 'ഇതെന്തൊരു ഉപമയാണ്, ഇതുകൊണ്ടെന്താണുദ്ദേശ്യം' എന്നൊക്കെ പരിഹസിച്ചു തൃപ്തി അടയുകയും ചെയ്യും. ഇവരോടുള്ള പ്രതിഷേധവും താക്കീതുമാണ് يُضِلُّ بِهِ كَثِيرًا وَيَهْدِي بِهِ كَثِيرًا (അതുമൂലം വളരെ (ആളുകളെ) അവൻ വഴിപിഴവിലാക്കുകയും വളരെ (ആളുകളെ) നേർമാർഗത്തിലാക്കുകയും ചെയ്യുന്നു) എന്ന വാക്യം.

അതായത്, കപടവിശ്വാസികളും സത്യനിഷേധികളുമായുള്ളവർക്ക് അവരുടെ ദുർമാർഗവും നിഷേധവും വർദ്ധിക്കാനും, സത്യവിശ്വാസികളായുള്ളവർക്ക് അവരുടെ സന്മാർഗവും വിശ്വാസവും വർദ്ധിക്കുവാനും അത് കാരണമായിത്തീരുന്നു. ഈ രണ്ടിൽ ഏതിലാണ് തങ്ങൾ ഉൾപ്പെടേണ്ടതെന്ന് അവർ ആലോചിക്കട്ടെ എന്നാണിതിലുള്ള സൂച

ന. ഒരു ന്യായമായ മാനദണ്ഡമൊന്നും കൂടാതെ ഏതെങ്കിലും കുറേ ആളുകളെ അല്ലാഹു നേർമാർഗത്തിലും, വേറെ കുറേ ആളുകളെ ദുർമാർഗത്തിലും ആക്കുമെന്നല്ല ആ വാക്യത്തിന്റെ താൽപര്യമെന്നും, രണ്ടിനും അവൻ മാനദണ്ഡം നിശ്ചയിച്ചിട്ടുണ്ടെന്നും തൊട്ട വാക്യത്തിൽതന്നെ അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. അതെ, وَمَا يُضِلُّ بِهِ إِلَّا الْفَاسِقِينَ (തോന്നിയവാസികളെയല്ലാതെ അതുമൂലം അവൻ വഴിപിഴവിലാക്കുകയില്ല). അപ്പോൾ, നേർവഴിയിലാക്കുന്നത് ആരെയായിരിക്കുമെന്ന് പിന്നെ പ്രസ്താവിക്കേണ്ടതില്ലല്ലോ.

'യഥാർത്ഥ മാർഗം വിട്ട് തെറ്റിപ്പോകൽ, കൽപന ധിക്കരിക്കൽ, തോന്നിയവാസം, തെമ്മാടിത്തം, ദുർന്നടപ്പ്' എന്നൊക്കെ അർത്ഥങ്ങളുള്ള فِسْقٌ (ഫിസ്ക്വ്)ന്റെ കർതൃനാമമാണ് فَاسِقٌ (ഫാസിക്വ്). ഭാഷാർത്ഥം നോക്കുമ്പോൾ വിശ്വാസികളിലും അവിശ്വാസികളിലും കപടവിശ്വാസികളിലും ഫാസിക്വുകൾ ഉണ്ടാവാം. എല്ലാവരെക്കുറിച്ചും ക്വുർആനിൽ അത് ഉപയോഗിച്ചു കാണാവുന്നതുമാണ്. മതശാസനകൾ ലംഘിച്ചുകൊണ്ട് മതത്തിന്റെ അച്ചടക്കം പാലിക്കാത്തവരെപ്പറ്റിയാണ് പൊതുവിൽ അതിന്റെ ഉപയോഗം. ഇവിടെ وَمَا يُضِلُّ بِهِ إِلَّا الْفَاسِقِينَ (അതുകൊണ്ട് തോന്നിയവാസികളെയല്ലാതെ അവൻ വഴിപിഴവിലാക്കുകയില്ല) എന്ന് പറഞ്ഞത് അവിശ്വാസികളെ ഉദ്ദേശിച്ചാണെന്ന്വെക്കുവാനാണ് സാദ്ധ്യത. 27-ാം വചനത്തിൽ അവരുടെ ദുർഗുണങ്ങൾ വിവരിച്ചശേഷം 'അവർ തന്നെയാണ് നഷ്ടക്കാർ' എന്നും, അതേ ദുർഗുണങ്ങളുള്ളവരെപ്പറ്റി (സൂറത്ത്-റഅ്ദ്: 25 ൽ) أُولَٰئِكَ لَهُمُ اللَّعْنَةُ وَلَهُمْ سُوءُ الدَّارِ (അക്കൂട്ടർക്ക് തന്നെയാണ് ശാപം. അവർക്ക് തന്നെയാണ് ചീത്ത ഭവനവും) എന്നും പറഞ്ഞിരിക്കുന്നതിൽനിന്ന് ഇത് മനസ്സിലാക്കാവുന്നതാണ്. തോന്നിയവാസികളുടെ മൂന്ന് ദുഃസ്സമ്പ്രദായങ്ങളാണ് അല്ലാഹു വിവരിച്ചത്:

(1) അല്ലാഹുവിന്റെ ഉത്തരവ് - അവനോടുള്ള കരാർ - ലംഘിക്കൽ.

(2) ചേർക്കുവാൻ കൽപിക്കപ്പെട്ട ബന്ധം മുറിക്കൽ

(3) ഭൂമിയിൽ നാശമുണ്ടാക്കൽ.

عَهْدُ (അഹ്ദ്) എന്ന പദത്തിനാണ് 'ഉത്തരവ്' എന്ന് ഭാഷാന്തരം ചെയ്തിരിക്കുന്നത്. സന്ദർഭവും, തൊട്ടു നിൽക്കുന്ന അവ്യയങ്ങളുടെ സ്വഭാവവും അനുസരിച്ച് അതിന് പല അർത്ഥങ്ങളും വരാം. 'ഉടമ്പടി, കരാർ, ഒസ്യത്ത്, ആജ്ഞ, ഉത്തരവ്, കൽപന, പ്രതിജ്ഞ, പരിചയം, ഉത്തരവാദം, കാലം' എന്നും മറ്റും. സാമാന്യമായി പറഞ്ഞാൽ, അല്ലാഹു ഉത്തരവിട്ടതും, നിറവേറ്റുവാൻ മനുഷ്യൻ കടപ്പെട്ടതുമായ കാര്യം എന്നാണിവിടെ ഉദ്ദേശ്യം. പല മഹാന്മാരും പ്രസ്താവിച്ചതുപേലെ, അല്ലാഹുവിന്റെ ഉത്തരവ് (عَهْدُ اللَّهِ ) രണ്ടു പ്രകാരത്തിലുണ്ട്:

(1) മനുഷ്യരിൽ അല്ലാഹു നിക്ഷേപിച്ചിട്ടുള്ള വിശേഷബുദ്ധിയും പ്രകൃതിദൃഷ്ടാന്തങ്ങളും മുഖേനയുള്ള ഉത്തരവ്. അല്ലാഹുവിന്റെ അസ്തിത്വം, ഏകത്വം, ആരാധ്യത മുതലായവ ഗ്രഹിക്കുവാനും അംഗീകരിക്കുവാനും മനുഷ്യൻ ഇതുമുഖേന സ്വയം

ബാദ്ധ്യസ്ഥനാകുന്നു. ഈ ബാദ്ധ്യത നിറവേറ്റാത്തപക്ഷം, മനുഷ്യൻ അല്ലാഹുവിന്റെ ഉത്തരവ് ലംഘിച്ചവനും അവനോടുള്ള കടമ ലംഘിച്ചവനുമാകുന്നു. എല്ലാതരം അവിശ്വാസികളും ഈ അർത്ഥത്തിലുള്ള ഉത്തരവ് ലംഘിച്ചവർ തന്നെ.

(2) പ്രവാചകൻമാർ, വേദഗ്രന്ഥങ്ങൾ, അസാധാരണ ദൃഷ്ടാന്തങ്ങൾ എന്നിവ മുഖേനയുള്ള ഉത്തരവ്. വേദക്കാരിലുള്ള അവിശ്വാസികളും കപടവിശ്വാസികളും ഈ അർത്ഥത്തിലുള്ള ഉത്തരവ് ലംഘിച്ചവരാകുന്നു. കപടവിശ്വാസികൾ ആദ്യം ഇസ്ലാമിന്റെ മുദ്രാവാക്യം ഏറ്റുപറയുന്നതോടുകൂടി തൗഹീദും, പ്രവാചകത്വവും തങ്ങൾ സ്വീകരിച്ചുവെന്ന് പ്രതിജ്ഞ ചെയ്യുകയാണല്ലോ ചെയ്യുന്നത്.

ഇവിടെ عَهْدُ اللَّهِ (അല്ലാഹുവിന്റെ ഉത്തരവ്) കൊണ്ടുള്ള വിവക്ഷയെപ്പറ്റി വേറെയും അഭിപ്രായങ്ങളുണ്ട്. ഉദാഹരണമായി:

(1) ആദം നബി(അ)യെ സൃഷ്ടിച്ചശേഷം അദ്ദേഹത്തിന്റെ സന്തതികൾ അല്ലാഹുവാണ് തങ്ങളുടെ റബ്ബ് എന്ന് (ആത്മീയലോകത്ത് വെച്ച്) സമ്മതിച്ചു സാക്ഷ്യപ്പെടുത്തിയിട്ടുള്ളതായി സൂഃ അഅ്റാഫ്: 172 ൽ അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. (കൂടുതൽ വിവരം അഅ്റാഫിൽവെച്ച് കാണാം (إِنْ شَاءَ اللَّه). അതാണിവിടെ ഉദ്ദേശ്യം.

(2) ആദം (അ) സ്വർഗത്തിൽനിന്ന് ഭൂലോകത്തേക്ക് പോരുമ്പോൾ, അല്ലാഹുവിങ്കൽ നിന്നുള്ള വല്ല മാർഗദർശനവും നിങ്ങൾക്ക് വന്നാൽ അത് നിങ്ങൾ പിൻപറ്റേണ്ടതാണെന്ന് അല്ലാഹു ഉൽബോധിപ്പിച്ചിട്ടുള്ളതായി അൽബക്വറഃ: 38 ലും, ത്വാഹാ 123ലും അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. അതാണുദ്ദേശ്യം. വാസ്തവത്തിൽ ഇവയിൽ ഒന്നാമത്തെ അഭിപ്രായം ആദ്യം നാം പ്രസ്താവിച്ച രണ്ടുതരം ഉത്തരവുകളിൽ ഒന്നാമത്തെ ഇനത്തിലും, രണ്ടാമത്തെത് അവയിൽ രണ്ടാമത്തെ ഇനത്തിലും ഉൾപ്പെട്ടതാകുന്നു.

ചേർക്കുവാൻ അല്ലാഹു കൽപിച്ച ബന്ധങ്ങളിൽ രക്തബന്ധം, കുടുംബബന്ധം, സ്നേഹബന്ധം, അയൽപക്കബന്ധം, മതബന്ധം, സാമൂഹ്യബന്ധം തുടങ്ങിയ എല്ലാ ന്യായമായ ബന്ധങ്ങളും ഉൾപ്പെടുന്നു. നബി ﷺയുടെകാലത്തുള്ള അവിശ്വാസികൾ ഈവക ബന്ധങ്ങൾക്കെല്ലാം കടകവിരുദ്ധമായി ചെയ്തുകൂട്ടിയ അക്രമങ്ങൾക്ക് കയ്യും കണക്കുമില്ലെന്നുള്ളത് പ്രസിദ്ധമാണല്ലോ. ഇതുപോലെത്തന്നെ ഭൂമിയിൽ-നാട്ടിൽ-അവർ ഉണ്ടാക്കിത്തീർത്ത നാശങ്ങൾക്കും കുഴപ്പങ്ങൾക്കും കണക്കില്ല. മുനാഫിക്വുകളും, മുശിരിക്കുകളും, യഹൂദികളുമെല്ലാംതന്നെ ആ കച്ചവടങ്ങളിൽ അവരവരാൽ കഴിയുന്ന പങ്കുവഹിച്ചവരാണ്. ഓരോ കൂട്ടരും വഹിച്ച പങ്കനുസരിച്ച്-ഇഹത്തിലും പരത്തിലും-അവർക്ക് നഷ്ടം തന്നെ ബാധിക്കുകയും ചെയ്തു. അതെ,'അവർ തന്നെയാണ് നഷ്ടക്കാരാ'യത് (أُولَٰئِكَ هُمُ الْخَاسِرُونَ ). നബി ﷺക്കാകട്ടെ, സത്യവിശ്വാസികൾക്കാകട്ടെ, ഇഹത്തിലും പരത്തിലും വിജയവും. അക്കാലത്തുള്ളവരെ സംബന്ധിച്ചാണ് ഈ വചനങ്ങളിലെ പ്രസ്താവനയെന്നുവെച്ച് പിന്നീടുള്ളവർക്ക് ഇതൊന്നും ബാധകമല്ലെന്ന് കരുതേണ്ടതില്ല. എക്കാലത്തുമുള്ള അവിശ്വാസികളുടെയും കപടവിശ്വാസികളുടെയും പൊതുനില ഇതുതന്നെയാണെന്ന് ചരിത്രവും അനുഭവവും വെച്ചു നോക്കിയാൽ മനസ്സിലാകുന്നതാണ്.

كَيۡفَ تَكۡفُرُونَ بِٱللَّهِ وَكُنتُمۡ أَمۡوَٰتٗا فَأَحۡيَٰكُمۡۖ ثُمَّ يُمِيتُكُمۡ ثُمَّ يُحۡيِيكُمۡ ثُمَّ إِلَيۡهِ تُرۡجَعُونَ ﴿٢٨﴾

**﴾28﴿ എങ്ങനെ നിങ്ങൾ അല്ലാഹുവിൽ അവിശ്വസിക്കും? നിങ്ങൾ നിർജ്ജീവികളായിരുന്നു; എന്നിട്ട് നിങ്ങളെ അവൻ ജീവിപ്പിച്ചിരിക്കുന്നുവെന്നിരിക്കെ! പിന്നെ, അവൻ നിങ്ങളെ മരണപ്പെടുത്തുന്നു; പിന്നെ (വീണ്ടും) അവൻ നിങ്ങളെ ജീവിപ്പിക്കുന്നു; പിന്നെ, അവനിലേക്കു തന്നെ നിങ്ങൾ മടക്കപ്പെടുന്നു.**

﴾28﴿ كَيْفَ എങ്ങനെ تَكْفُرُونَ നിങ്ങൾ അവിശ്വസിക്കും بِاللَّهِ അല്ലാഹുവിൽ وَكُنتُمْ നിങ്ങൾ ആയിരിക്കെ أَمْوَاتًا നിർജ്ജീവികൾ فَأَحْيَاكُمْ എന്നിട്ടവൻ നിങ്ങളെ ജീവിപ്പിച്ചു ثُمَّ പിന്നെ يُمِيتُكُمْ നിങ്ങളെ അവൻ മരണപ്പെടുത്തുന്നു ثُمَّ يُحْيِيكُمْ പിന്നെ നിങ്ങളെ അവൻ ജീവിപ്പിക്കുന്നു ثُمَّ إِلَيْهِ പിന്നെ അവനിലേക്ക് (തന്നെ) تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു.

അല്ലാഹുവിന്റെ അസ്തിത്വം, ഏകത്വം, കഴിവ്, പുനർജീവിതം ആദിയായവക്ക് മനുഷ്യൻ തന്നെ തെളിവാണെന്ന് ഈ വചനം മുഖേന അല്ലാഹു ഉണർത്തുന്നു. ഈ ജീവിതരംഗത്ത് വരുന്നതിന് മുമ്പ് അവൻ എന്തായിരുന്നു? എവിടെയായിരുന്നു? അറ്റമില്ലാത്ത ആ ഭൂതകാലത്തിലേക്ക് ഒന്നു തിരിഞ്ഞുനോക്കുക! ബീജം, ഇന്ദ്രിയം, ഭ്രൂണം എന്നിങ്ങിനെയുള്ള അവന്റെ ചില ആദ്യദശകളെക്കുറിച്ച് അവന് ചിലതെല്ലാം പറയുവാൻ കഴിഞ്ഞേക്കും. അതിന് മുമ്പുള്ള അവസ്ഥയോ? അതാണ് മറ്റൊരു സ്ഥലത്ത് അല്ലാഹു ചോദിക്കുന്നത് ' هَلْ أَتَىٰ عَلَى الْإِنسَانِ حِينٌ مِّنَ الدَّهْرِ (പറയത്തക്ക ഒരു വസ്തുവും ആയിരുന്നില്ലാത്ത ഒരു കാലഘട്ടം മനുഷ്യന് വന്നിരിക്കുന്നുവോ?! -സൂഃ ഇൻസാൻ: 1). അതെ, ഏത് അർത്ഥത്തിലും എത്രയോ കാലം അവനൊരു അജ്ഞാതനായിക്കഴിഞ്ഞിട്ടുണ്ട്. അനന്തരം അവൻ ഒരു വസ്തുവായി-ഒരു ജീവിയായി-ഒരു മനുഷ്യനായി-അസ്തിത്വം പൂണ്ട് രംഗത്തുവന്നു. കുറച്ചു കഴിയുമ്പോൾ അവൻ മരണമടയുന്നു. ആ ജീവിതം നൽകിയത് ആരാണ്? അല്ലാഹു. ആ മരണം നൽകിയത് ആരാണ്? അല്ലാഹു. മനുഷ്യന്റെ ഈ മൂന്നവസ്ഥയും അവന് നിഷേധിക്കുവാൻ കഴിയുകയില്ല. അപ്പോൾ, ആ നീണ്ട നിർജ്ജീവാവസ്ഥക്കുശേഷം അവനെ ഒരു ജീവിയാക്കിത്തീർത്ത അല്ലാഹുവിന് അവന്റെ മരണശേഷം അവന് വീണ്ടും ഒരു ജീവിതം നൽകുവാൻ കഴിയുകയില്ലെന്ന് പറയുവാൻ ന്യായമുണ്ടോ?! ശുദ്ധശൂന്യതയിൽ നിന്ന് ജീവിതം നൽകിയവന് അർദ്ധശൂന്യതയിൽ നിന്ന് പിന്നെയും ജീവിപ്പിക്കുവാനുണ്ടോ വല്ല പ്രയാസവും?! ഇതല്ലേ, ആദ്യത്തേതിനെക്കാൾ എളുപ്പമായത്? (وَهُوَ أَهْوَنُ عَلَيْهِ –الروم :٢٨) എന്നാൽ, ഈ രണ്ടാമത്തെ ജീവിതത്തോടുകൂടി എല്ലാം അവസാനിക്കുമോ? ഇല്ല. കഴിഞ്ഞ ജീവിതത്തിൽ ചെയ്തുവെച്ച നന്മതിന്മകളുടെ കണക്കുനോക്കി ലാഭനഷ്ടങ്ങൾ വീതിച്ചുകൊടുക്കപ്പെടുവാനായി, അസ്തിത്വത്തിന് തുടക്കം നൽകിയ അതേ സൃഷ്ടികർത്താവായ അല്ലാഹുവിങ്കലേക്ക് ഒടുക്കം മനുഷ്യൻ മടക്കപ്പെടുകയും ചെയ്യും. كَمَا بَدَأَكُمْ تَعُودُونَ – الأعراف ٢٩

(നിങ്ങളെ അവൻ ആദ്യമായുണ്ടാക്കിയതുപോലെ നിങ്ങൾ വീണ്ടും മടങ്ങുന്നതാണ്).

هُوَ ٱلَّذِى خَلَقَ لَكُم مَّا فِى ٱلْأَرْضِ جَمِيعًا ثُمَّ ٱسْتَوَىٰٓ إِلَى ٱلسَّمَآءِ فَسَوَّىٰهُنَّ سَبْعَ سَمَٰوَٰتٍ ۚ وَهُوَ بِكُلِّ شَىْءٍ عَلِيمٌ ﴿٢٩﴾

**﴾29﴿ അവനത്രെ, നിങ്ങൾക്ക് ഭൂമിയിലുള്ളത് മുഴുവനും സൃഷ്ടിച്ചു തന്നവൻ. പിന്നെ, അവൻ ആകാശത്തിലേക്ക് തിരിഞ്ഞു അവയെ ഏഴ് ആകാശങ്ങളാക്കി ശരിപ്പെടുത്തിയിരിക്കുന്നു.**

**അവൻ എല്ലാ കാര്യത്തെക്കുറിച്ചും അറിയുന്നവനുമാകുന്നു.**

---

﴾29﴿ هُوَ അവൻ الَّذِي യാതൊരുവനാണ് خَلَقَ സൃഷ്ടിച്ചു لَكُمْ നിങ്ങൾക്ക് مَافِي الأَرْضِ ഭൂമിയിലുള്ളത് جَمِيعًا മുഴുവനും ثُمَّ പിന്നെ اسْتَوَى അവൻ ശരിക്കുനിന്നു (തിരിഞ്ഞു) إِلَى السَّمَاءِ ആകാശത്തിലേക്ക് فَسَوَّاهُنَّ എന്നിട്ട് അവയെ ശരിപ്പെടുത്തി سَبْعَ ഏഴായിട്ട് سَمَاوَاتٍ ആകാശങ്ങൾ وَهُوَ അവൻ بِكُلِّ شَيْءٍ എല്ലാ കാര്യത്തെ (വസ്തുവെ)പ്പറ്റിയും عَلِيمٌ അറിയുന്നവനാകുന്നു.

---

മൂന്നു വാക്യങ്ങൾ ഉൾക്കൊള്ളുന്ന ഈ വചനത്തിൽ ഒന്നാമതായി അല്ലാഹു മനുഷ്യന് നൽകിയിട്ടുള്ള കണക്കറ്റ അനുഗ്രഹങ്ങളെയും, രണ്ടാമതായി അവന്റെ അപാരമായ കഴിവിനെയും, മൂന്നാമതായി അവന്റെ സർവജ്ഞതയെയും ചൂണ്ടിക്കാട്ടുന്നു.

ഭൂമിയിൽ നിലവിലുള്ള വസ്തുക്കളെല്ലാം മനുഷ്യനുവേണ്ടി-മനുഷ്യൻ അതിൽ വാസം തുടങ്ങും മുമ്പ്തന്നെ-അല്ലാഹു തയ്യാറാക്കിവെച്ചിരിക്കുകയാണ്. ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ, ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ, ഒരു കൂട്ടർക്കല്ലെങ്കിൽ മറ്റൊരു കൂട്ടർക്ക്, ഒരു തുറയിലല്ലെങ്കിൽ മറ്റൊരു തുറയിൽ മനുഷ്യന് ഉപകാരപ്പെടാത്ത ഒരു വസ്തുവും ഈ ഭൂലോകത്തില്ല എന്നാണതിൽനിന്ന് വ്യക്തമാകുന്നത്. ഈ അടുത്ത നാളുകൾവരെയും ആവശ്യം തോന്നിയിരുന്നിട്ടില്ലാത്ത-ചിലപ്പോൾ ഉപദ്രവകരം മാത്രമാണെന്ന് കരുതിവശായ-എത്രയെത്ര വസ്തുക്കൾ ഇന്ന് മനുഷ്യന് അത്യാവശ്യവസ്തുക്കളായി മാറിയിരിക്കുന്നു! ജനവർദ്ധനവ്, ജീവിതരീതിയിലുള്ള മാറ്റം, ശാസ്ത്രീയ പുരോഗതി, തുടർന്നുള്ള പരീക്ഷണനിരീക്ഷണങ്ങൾ, ആകസ്മികമായ ചില അനുഭവങ്ങൾ എന്നിങ്ങിനെയുള്ള കാരണങ്ങളാൽ മനുഷ്യാവശ്യങ്ങളും ഉപയോഗങ്ങളും കണ്ടുപിടുത്തങ്ങളും ക്രമേണ വർദ്ധിച്ചുകൊണ്ടുമിരിക്കുന്നു. അപ്പോൾ ഭൂമിയിലുള്ളത് മുഴുവനും നിങ്ങൾക്കുവേണ്ടി സൃഷ്ടിച്ചിരിക്കുന്നു (خَلَقَ لَكُمْ مَا فِي الأَرْضِ جَمِيعًا) എന്ന വാക്യം എത്ര അർത്ഥഗർഭമാണെന്ന് ആലോചിച്ചു നോക്കുക! മനുഷ്യസൃഷ്ടിക്ക് അല്ലാഹു നൽകിയ മഹത്തായ സ്ഥാനത്തിലേക്കും ഈ വാക്യം സൂചന നൽകുന്നു. ഇതിനെപ്പറ്റി അടുത്തവചനം മുതൽ വിവരം വരുന്നുമുണ്ട്.

ഭൂമിയിലുള്ളതെല്ലാം മനുഷ്യർക്ക്വേണ്ടി സൃഷ്ടിച്ചിരിക്കുന്നുവെന്ന് പറഞ്ഞതിന്റെ താല്പര്യം ഏതൊരു വസ്തുവും ഏതൊരാൾക്കും അവരുടെ ഇഷ്ടംപോലെ നിരുപാധികം കൈകാര്യം ചെയ്യാമെന്നല്ല. മനുഷ്യസമൂഹത്തിന്റെ പൊതുവെയുള്ള നൻമക്കുവേണ്ടിയാണ് അവ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് എന്നാകുന്നു. ഏതു വസ്തുവും യാതൊരു വ്യവസ്ഥയും നിയന്ത്രണവും കൂടാതെ എല്ലാവർക്കും കൈകാര്യം ചെയ്യാമെന്നുവെക്കുന്ന പക്ഷം, അതുകൊണ്ടുണ്ടാകുന്ന ഭവിഷ്യത്തുകൾ ആർക്കും ഊഹിച്ചറിയാവുന്നതാണ്. അതുകൊണ്ട് തന്നെയാണ് വസ്തുക്കൾ കൈകാര്യം ചെയ്യുന്നതിൽ ഏതാനും ചില ഉപാധികളും പരിമിതികളുമൊക്കെ മതത്തിൽ നിയമിക്കപ്പെട്ടിരിക്കുന്നതും.

പിന്നെ അവൻ ആകാശത്തിലേക്ക് തിരിഞ്ഞ് അവയെ ഏഴാകാശങ്ങളാക്കി ശരിപ്പെടുത്തി (ثُمَّ اسْتَوَىٰ إِلَى السَّمَاءِ...) എന്ന വാക്യത്തിൽ നിന്ന് ഭൂമിയിലെ വിഭവങ്ങളെ സൃഷ്ടിച്ച ശേഷമാണ് ആകാശം സൃഷ്ടിച്ചതെന്നാണ് പ്രത്യക്ഷത്തിൽ മനസ്സിലാക്കുവാൻ കഴിയുക. പക്ഷേ, സൂറത്തുന്നാസിആത്തിൽ ആകാശത്തെ നിർമിച്ചു ശരിപ്പെടുത്തിയ വിവരം പ്രസ്താവിച്ച ശേഷം ഇങ്ങിനെ പറഞ്ഞിരിക്കുന്നു. وَالْأَرْضَ بَعْدَ ذَٰلِكَ دَحَاهَا (ഭൂമിയെ അതിനു ശേഷം അവൻ പരത്തുകയും ചെയ്തു–79: 30). അതിനാൽ ഇവിടെ (പിന്നെ) എന്ന അവ്യയം കാലക്രമത്തെ കുറിക്കുവാനുള്ളതല്ല-ഒരു വിഷയം സംസാരിച്ചശേഷം മറ്റൊരു വിഷയത്തിലേക്ക് നീങ്ങുന്നതിനെ കുറിക്കുവാനുള്ളതാണ്-എന്നത്രെ ക്വുർആൻ വ്യാഖ്യാതാക്കളുടെ പൊതുവിലുള്ള അഭിപ്രായം. (അല്ലാഹുവിനറിയാം). ആകാശഭൂമികളുടെ സൃഷ്ടിയെ സംബന്ധിച്ചു അൽപം വിശദമായ ഒരു വിവരണം സൂറ: ഹാമീം സജദഃ 10–12 വചനങ്ങളിൽ കാണാവുന്നതാണ്.

ആകാശങ്ങൾ ഏഴെണ്ണമാണ് (سَبْعَ سَمَاوَاتٍ) എന്ന് ക്വുർആനിൽ എട്ടുപത്തു സ്ഥലങ്ങളിൽ പറയപ്പെട്ടിട്ടുണ്ട്. ആധുനിക ഖഗോള ശാസ്ത്രത്തിന് ഏഴ് ആകാശങ്ങളെ കണ്ടെത്തുവാൻ സാധിച്ചിട്ടില്ല എന്നതുകൊണ്ട് ക്വുർആനിൽ സ്പഷ്ടമായ വാക്കുകളിൽ ആവർത്തിച്ചുപറയപ്പെട്ടിട്ടുള്ള ഈ പ്രസ്താവനയെ-ചിലർചെയ്യാറുള്ളതുപോലെ -അന്യഥാ വ്യാഖ്യാനിച്ചു കൂടാത്തതാകുന്നു. അവയുടെ സ്രഷ്ടാവ് അവ ഏഴെണ്ണമാണെന്നു ആവർത്തിച്ചു പറയുമ്പോൾ, അതിനപ്പുറം കടന്നു വല്ലതും പറയുവാൻ ആർക്കും അവകാശവും അർഹതയുമില്ല. ശാസ്ത്രീയ നിഗമനങ്ങളാകട്ടെ, മാറിമാറിക്കൊണ്ടിരിക്കുന്നതും, നൂറു ശതമാനവും ശരിയെന്നു ഒരു കാലത്ത് വിശ്വസിക്കപ്പെട്ട ഒരു സിദ്ധാന്തം പിന്നൊരു കാലത്ത് നൂറുശതമാനം തെറ്റാണെന്നു അതേ ശാസ്ത്രജ്ഞന്മാർതന്നെ വിധി കൽപിക്കുമാറ് മാറ്റങ്ങൾക്ക് വിധേയമായതുമാകുന്നു. എന്നാൽ, ഏഴിൽ ഓരോന്നിന്റെയും സ്വഭാവം, പ്രത്യേകത, അതിർത്തി മുതലായവയെക്കുറിച്ചൊന്നും നമുക്ക് വിധി പറയുക സാധ്യമല്ല. അല്ലാഹു തുറന്നഭാഷയിൽ പറഞ്ഞത് അപ്പടി വിശ്വസിക്കുക, അതിനപ്പുറമുള്ളതിന്റെ വിവരം അവനറിയാമെന്നു വെച്ചു വിട്ടേക്കുക ഇതേ നമുക്ക് നിവൃത്തിയുള്ളൂ സൂറ: മുഅ്മിനൂൻ 17 ന്റെയും, സൂ: ത്വലാക്വ് 12 ന്റെയും വ്യാഖ്യാനങ്ങളിൽ ഈ വിഷയകമായി അൽപം വിശദീകരണവുംകൂടി കാണാം.

ആകാശഭൂമികളെയും, അവയിലെ സകലവസ്തുക്കളെയും അതിസമർത്ഥമായ രീതിയിൽ സൃഷ്ടിച്ചുണ്ടാക്കി വ്യവസ്ഥാപിതവും യുക്തവുമായ രീതിയിൽ നിയന്ത്രിച്ചു പരി

പാലിച്ചു പോരുന്ന അല്ലാഹു ഭൂത-വർത്തമാന-ഭാവികാല വ്യത്യാസമന്യെ സർവ്വ കാര്യങ്ങളെക്കുറിച്ചും, ചെറുപ്പവലിപ്പ വ്യത്യാസമന്യെ സകലവസ്തുക്കളെക്കുറിച്ചും അറിയുന്ന സർവ്വജ്ഞൻ തന്നെ. (وَهُوَ بِكُلِّ شَيْءٍ عَلِيمٌ)

## വിഭാഗം-4

وَإِذْ قَالَ رَبُّكَ لِلْمَلَٰٓئِكَةِ إِنِّى جَاعِلٌ فِى ٱلْأَرْضِ خَلِيفَةً ۖ قَالُوٓا۟ أَتَجْعَلُ فِيهَا مَن يُفْسِدُ فِيهَا وَيَسْفِكُ ٱلدِّمَآءَ وَنَحْنُ نُسَبِّحُ بِحَمْدِكَ وَنُقَدِّسُ لَكَ ۖ قَالَ إِنِّىٓ أَعْلَمُ مَا لَا تَعْلَمُونَ ﴿٣٠﴾

**﴿30﴾ നിന്റെ റബ്ബ് മലക്കുകളോടു പറഞ്ഞ സന്ദർഭം (ഓർക്കുക) 'ഞാൻ ഭൂമിയിൽ ഒരു 'ഖലീഫ:യെ' ഏർപ്പെടുത്തു (വാൻപോകു)ന്നുവെന്ന്. അവർ പറഞ്ഞു: 'അതിൽ നാശമുണ്ടാക്കുകയും, രക്തം ചിന്തുകയും ചെയ്യുന്നവരെ നീ അതിൽ ഏർപ്പെടുത്തുകയോ?! ഞങ്ങൾ നിന്നെ സ്തുതിച്ചുകൊണ്ടു 'തസ്ബീഹ്' (സ്തോത്ര കീർത്തനം) ചെയ്യുകയും, നിനക്ക് 'തക്‌ദീസ്' (നിന്റെ പരിശുദ്ധിയെ വാഴ്ത്തൽ) ചെയ്യുകയും ചെയ്തുകൊണ്ടിരിക്കുന്നുവല്ലോ.' അവൻ പറഞ്ഞു: 'നിശ്ചയമായും നിങ്ങൾക്ക് അറിഞ്ഞുകൂടാത്തത് എനിക്കറിയാം.'**

---

﴿30﴾ **وَإِذْقَالَ** പറഞ്ഞ സന്ദർഭം **رَبُّكَ** നിന്റെ റബ്ബ്, രക്ഷിതാവ് **لِلْمَلَائِكَةِ** മലക്കുകളോട് **إِنِّي** നിശ്ചയമായും ഞാൻ **جَاعِلٌ** ആക്കുന്ന (ഉണ്ടാക്കുന്ന)വനാണ് **فِي الْأَرْضِ** ഭൂമിയിൽ **خَلِيفَةً** ഒരു ഖലീഫഃ പിൻഗാമി, പ്രതിനിധി, അനന്തരഗാമിയെ **قَالُوا** അവർ പറഞ്ഞു **أَتَجْعَلُ** നീ ആക്കുകയോ **فِيهَا** അതിൽ **مَنْ يُفْسِدُ** നാശമുണ്ടാക്കുന്നവരെ **فِيهَا** അതിൽ **وَيَسْفِكُ** ചിന്തുകയും ചെയ്യുന്ന **الدِّمَاءَ** രക്തങ്ങളെ **وَنَحْنُ** ഞങ്ങളാകട്ടെ **نُسَبِّحُ** ഞങ്ങൾ തസ്ബീഹ് ചെയ്യുന്നു, സ്തോത്ര കീർത്തനം നടത്തുന്നു **بِحَمْدِكَ** നിന്നെ സ്തുതിച്ചുകൊണ്ട്, സ്തുതിയോടെ **وَنُقَدِّسُ** ഞങ്ങൾ തക്‌ദീസും (പരിശുദ്ധി വാഴ്ത്തലും) ചെയ്യുന്നു **لَكَ** നിനക്ക് **قَالَ** അവൻ പറഞ്ഞു **إِنِّي أَعْلَمُ** നിശ്ചയമായും ഞാൻ അറിയും **مَا لَا تَعْلَمُونَ** നിങ്ങൾ അറിയാത്തത്.

---

28-ാം വചനത്തിൽ നിർജ്ജീവാവസ്ഥക്കുശേഷം മനുഷ്യനു ജീവിതം നൽകിയതിനെയും, 29-ൽ മനുഷ്യനുവേണ്ടി ഭൂമിയിലെ വിഭവങ്ങൾ സൃഷ്ടിച്ചതിനെയും ഓർമിപ്പിച്ച ശേഷം ഈ വചനത്തിൽ, മനുഷ്യൻ ഭൂജാതനാകും മുമ്പുതന്നെ അവന് അല്ലാഹു കൽപിച്ചിട്ടുള്ള ഉന്നതസ്ഥാനത്തെക്കുറിച്ചു പ്രസ്താവിക്കുന്നു. നബി ﷺയെ അഭിമുഖീകരിച്ചുകൊണ്ടുള്ള ഈ ആയത്ത് ആരംഭിക്കുന്നത് وَإِذْقَالَ رَبُّكَ (നിന്റെ റബ്ബ് പറഞ്ഞ സന്ദർഭം) എന്നാണല്ലോ. ഇതുപോലെ إِذْ (ഇദ്=സന്ദർഭം) എന്ന വാക്കുകൊണ്ട് വിഷയം

ആരംഭിക്കുന്ന പതിവ് ഖുർആനിൽ പലപ്പോഴും കാണാം. വിവരിക്കുന്ന വിഷയത്തിന്റെ പ്രാധാന്യം ഓർമിക്കണമെന്നാണതിന്റെ താൽപര്യം. ഇവിടെ മനുഷ്യസൃഷ്ടിയുടെ ആരംഭം, മനുഷ്യവർഗത്തിന്റെ ശ്രേഷ്ഠത, മനുഷ്യരെ സൃഷ്ടിച്ചതിലടങ്ങിയ ചില യുക്തിരഹസ്യങ്ങൾ ആദിയായവയെക്കുറിച്ച് വിവരിക്കുന്ന സന്ദർഭമാണല്ലോ.

ആയത്തിന്റെ ഉള്ളടക്കങ്ങളിലേക്ക് പ്രവേശിക്കുന്നതിനു മുമ്പ് خَلِيفَة(ഖലീഫഃ) എന്ന വാക്കിനെപറ്റി അൽപമൊന്നു മനസ്സിരുത്തുന്നത് നന്നായിരിക്കും. قُدَّامٌ (ക്വുദ്ദാമ്)-അഥവാ മുൻഭാഗം-എന്ന വാക്കിന്റെ വിപരീതാർത്ഥമായ (خَلْفُ) എന്ന മൂലത്തിൽ നിന്നു ത്ഭവിച്ചതാണ് خَلِيفَة എന്ന പദം. നിഘണ്ടുകളിലും, ക്വുർആൻ വ്യാഖ്യാന ഗ്രന്ഥങ്ങളിലും ഇതിന് നൽകിക്കാണുന്ന അർത്ഥം: مَنْ يَخْلُفَ غَيْرَهُ وَيَقُومَ مَقَامَهُ (മറ്റൊരാൾക്ക് പുറകിൽ വരുകയും അയാളുടെ സ്ഥാനത്ത് നിലകൊള്ളുകയും ചെയ്യുന്നവൻ) എന്നാകുന്നു. ചിലരുടെ വാക്കുകളിൽ അൽപം അക്ഷരവ്യത്യാസമൊക്കെ കാണാമെങ്കിലും ആശയത്തിൽ എല്ലാവരും യോജിക്കുന്നു. ഇതിന്റെ ബഹുവചന രൂപങ്ങളായ خُلَفَاءُ،خَلاَئِفُ (ഖുലഫാഉ്, ഖലാഇഫ്) എന്നീ പദങ്ങളും, ക്രിയാരൂപങ്ങളായ خَلَفَ (ഖലഫഃ) മുതലായ രൂപങ്ങളും, മൂലധാതുവിൽനിന്നുള്ള മറ്റു ചില പദങ്ങളും ക്വുർആനിൽ അവിടവിടെയായി ഉപയോഗിക്കപ്പെട്ടിട്ടുണ്ട്. ചില ഉദാഹരണങ്ങൾ താഴെ കാണാവുന്നതുമാണ്.

എല്ലാവർക്കും സുപരിചിതമായഒരു വാക്കാണല്ലോ خِلاَفَةٌ (ഖിലാഫത്ത്). ഖിലാഫത്തുള്ള ആൾക്കാണ് 'ഖലീഫഃ (خَلِيفَة)' എന്ന് പറയുന്നതും. അതുകൊണ്ടായിരിക്കാം ഇമാം റാഗിബ് അദ്ദേഹത്തിന്റെ ക്വുർആൻ നിഘണ്ടുവിൽ 'ഖലീഫ'ഃ എന്ന വാക്കിന് പ്രത്യേകം അർത്ഥം കൊടുക്കാതെ 'ഖിലാഫത്തിനു മാത്രം അർത്ഥം പറഞ്ഞു മതിയാക്കിയിരിക്കുന്നതും. അദ്ദേഹത്തിന്റെ വാചകം ഇതാണ്:

وَالْخِلاَفَةُ النِّيَابَةُ عَنِ الْغَيْرِ إِمَّا لِغَيْبَةِ الْمَنُدُوبِ عَنْهُ وَإِمَّا لِمَوْتِهِ وَإِمَّا لِعَجْزِهِ وَإِمَّا لِتَشْرِيفِ الْمُسْتَخْلَفِ وَعَلَى هَذَا الْوَجْهِ الْأَخِيرِ اسْتَخْلَفَ اللهُ أَوْلِيَاءَهُ فِي الأَرْضِ

"ഖിലാഫത്ത് എന്നാൽ മറ്റൊരാൾക്കു പകരം നിൽക്കുക എന്നാണ്. ഒന്നുകിൽ ആർക്കുവേണ്ടി പകരം നില്ക്കുന്നുവോ അയാളുടെ അഭാവം നിമിത്തം, അല്ലെങ്കിൽ അയാളുടെ മരണം നിമിത്തം, അല്ലെങ്കിൽ അയാളുടെ കഴിവുകേടുനിമിത്തം, അല്ലെങ്കിൽ ഖലീഫഃയാക്കപ്പെടുന്ന ആളെ ബഹുമാനിക്കുവാൻ വേണ്ടി. ഈ അവസാനത്തെ വിധത്തിലാണ് അല്ലാഹു അവന്റെ 'ഔലിയാഇ'നെ-അവന്റെ മിത്രങ്ങളായ ആൾക്കാരെ -ഭൂമിയിൽ ഖലീഫഃകളാക്കിയിരിക്കുന്നത്." തുടർന്നുകൊണ്ട് അദ്ദേഹം താഴെ ഉദ്ധരിക്കുന്ന ചില ക്വുർആൻ വാക്യങ്ങൾ ഉദാഹരണമായി എടുത്തു കാണിക്കുകയും ചെയ്തിരിക്കുന്നു. അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം, അഭാവവും, മരണവും, കഴിവുകേടും അസംഭവ്യമാണല്ലോ. അതുകൊണ്ടാണ് അവസാനത്തെ വിധത്തിലാണ് ഭൂമിയിൽ അല്ലാഹുവിന്റെ ആൾക്കാരെ അവൻ ഖലീഫഃയാക്കിയിരിക്കുന്നതെന്ന് അദ്ദേഹം പറഞ്ഞത്. വലിയ ഭരണാധികാരി (السُّلْطَانُ الْعَظِيمُ)യെ ഉദ്ദേശിച്ചു 'ഖലീഫഃ' എന്ന് പറയപ്പെടാറുണ്ട്. ഇബ്നു ജരീർ (റ) ചൂണ്ടിക്കാട്ടിയതുപോലെ ഭരണാധികാരി എന്ന അർത്ഥത്തിലല്ല അത്. ഒരു ഭരണാധിപന്റെ ശേഷം അയാളുടെ സ്ഥാനത്തു വന്ന് കാര്യം നട

ത്തുന്ന ആൾ എന്നുള്ളത്കൊണ്ടാണത്. ഇനി, ആ വാക്കിനു നേർക്കുനേരെ അങ്ങ നെയും ഒരു അർത്ഥമുണ്ടെന്നുവന്നാൽ തന്നെ ആ അർത്ഥം എല്ലാ ഇടത്തിലും യോജി ക്കുകയില്ലതാനും.

മേൽ കണ്ടതുപോലെയുള്ള ഉദ്ധരണികളും, 'ഖിലാഫത്തി'നെയും 'ഖലീഫ'ഃ യെയും സംബന്ധിച്ചു പല മഹാൻമാരുടെയും പ്രസ്താവനകളും പരിശോധിക്കുമ്പോൾ താഴെ പറയുന്ന സംഗതികൾ അവയിൽ നിന്നു മനസ്സിലാകുന്നു.

(1) 'ഖലീഫഃ' എന്ന വാക്കിന് മലയാളത്തിൽ 'പിൻഗാമി, അനന്തരഗാമി, പ്രതിനിധി എന്നൊക്കെ ഭാഷാന്തരം നൽകാം.

(2) ആ പദത്തിൽ പ്രാതിനിധ്യത്തെക്കാൾ പരിഗണിക്കപ്പെട്ടിട്ടുള്ളത് പിൻഗാമിത്വ മാകുന്നു. കാരണം, ആ മൂലാർത്ഥമുള്ള ഒരു ധാതുവിൽ നിന്നാണ് ആ വാക്ക് രൂപം കൊണ്ടിരിക്കുന്നത്.

(3) അല്ലാഹു ആരെയെങ്കിലും ഖലീഫഃയാക്കി എന്നു പറഞ്ഞാൽ, ആ ഖലീഫഃ സാധാരണ അർത്ഥത്തിൽ അവന്റെ പിൻഗാമിയോ, പ്രതിനിധിയോ ആയിരിക്കുവാൻ നിവൃത്തിയില്ല. കാരണം, അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം-ഇമാം റാഗിബ് (റ) ചൂണ്ടിക്കാട്ടിയതുപോലെ-ഒരർത്ഥത്തിലുള്ള അഭാവവും അവനുണ്ടാകുകയില്ല, അവന്റെ ഏതെങ്കിലും ഒരു അധികാരമോ, പ്രവൃത്തിയോ, ബാധ്യതയോ മറ്റൊരാൾക്കുവിട്ടുകൊ ടുക്കുകയോ, ഏൽപിച്ചുകൊടുക്കുകയോ ചെയ്യുന്ന പ്രശ്നവുമില്ല.

(4) അപ്പോൾ, 'അല്ലാഹുവിന്റെ ഖലീഫഃ' എന്നു ആരെക്കുറിച്ചെങ്കിലും എവിടെ യെങ്കിലും പ്രയോഗിച്ചു കണ്ടാൽ അത് അല്ലാഹു ഖിലാഫത്തു സ്ഥാനം നൽകി ബഹു മാനിച്ച ആൾ എന്ന അർത്ഥത്തിലല്ലാതെ-അല്ലാഹുവിന്റെ പിൻഗാമി എന്നോ പ്രതിനിധി എന്നോ ഉള്ള അർത്ഥത്തിൽ-ആയിരിക്കുവാൻ നിവൃത്തിയില്ല എന്നു സ്പഷ്ടമായി.

ശരി, എനി, إِنِّي جَاعِلٌ فِي الأَرْضِ خَلِيفَةً (ഞാൻ ഭൂമിയിൽ ഒരു ഖലീഫഃയെ ആക്കു വാൻ പോകുന്നു) എന്നു അല്ലാഹു പറഞ്ഞതിന്റെ താൽപര്യമെന്താണെന്നു ആലോചി ക്കാം. ഇബ്നുകഥീർ (റ) ഇതിനെപ്പററി വിശദമായി സംസാരിച്ചിട്ടുണ്ട്. അദ്ദേഹം പറ ഞ്ഞതിലെ ചില പ്രസക്തഭാഗങ്ങൾ നമുക്കു ഇവിടെ ഉദ്ധരിക്കാം: أَي قَوْمًا يَخْلُفُ بَعْضُهُمْ بَعْضًا قَرْنًا بَعْدَ قَرْنٍ وَجِيلاً بَعْدَ جِيل (അതായത്, ഒരു തലമുറക്കു ശേഷം മറ്റൊരു തലമുറയും ഒരു കാലക്കാർക്ക് ശേഷം മറ്റൊരു കാലക്കാരുമായിക്കൊണ്ട് ചിലർക്ക് പിന്നിൽ ചിലർ വന്നുകൊണ്ടിരിക്കുന്ന ജനങ്ങൾ) എന്നു പ്രസ്താവിച്ചശേഷം ഇതിനു തെളിവായി 'ഖലീഫഃ'യുടെ ബഹുവചനവും ക്രിയാരൂപവും ഉൾക്കൊള്ളുന്ന ചില ആയത്തുകളും അദ്ദേഹം ഉദ്ധരിച്ചിരിക്കുന്നു. ഇവയാണത്:

هُوَ الَّذِي جَعَلَكُمْ خَلَائِفَ فِي الأَرْضِ - فاطر:٣٩ സാരം: അവനത്രെ നിങ്ങളെ ഭൂമിയിൽ 'ഖലാഇഫ്-പിൻഗാമികളായിവരുന്നവർ-ആക്കിയവൻ.وَيَجْعَلُكُمْ خُلَفَاءَ الأَرْضِ -النمل: ٦٢ അവൻ നിങ്ങളെ ഭൂമിയിലെ 'ഖുലഫാഉ'-മാറി മാറി വരുന്നപിൻഗാമികൾ-ആക്കുന്നു. وَلَوْ نَشَاءُ لَجَعَلْنَا مِنْكُمْ مَلَائِكَةً فِي الأَرْضِ يَخْلُفُونَ - الزخرف:٦٠ നാം ഉദ്ദേശിച്ചിരുന്നുവെ ങ്കിൽ, ഭൂമിയിൽ (നിങ്ങൾക്ക്) പിന്നിൽ പകരം വരുമാറ് നിങ്ങളിൽ നിന്നു തന്നെ നാം മലക്കുകളെ ഏർപ്പെടുത്തുമായിരുന്നു. فَخَلَفَ مِنْ بَعْدِهِمْ خَلْفٌ - مريم:٥٩ അവരുടെ (ആ പ്രവാചകൻമാരുടെ) ശേഷം ഒരു 'ഖൽഫ്'-ഒരുതരം പിൻഗാമികൾ-പുറകിൽ വന്നു.

ഇബ്നു കഥീർ (റ) തുടരുന്നു: 'ക്വുർആൻ വ്യാഖ്യാതാക്കളിൽ ഒരു വിഭാഗക്കാർ പറയുന്നതുപോലെ, 'ഖലീഫഃ' കൊണ്ട് ഇവിടെ ഉദ്ദേശ്യം ആദം (അ) മാത്രമല്ല. ഈ അഭിപ്രായം ഇബ്നു അബ്ബാസ്, ഇബ്നുമസ്ഊദ് (റ) എന്നിവരുടെയും പൊതുവിൽ ക്വുർആൻ വ്യാഖ്യാതാക്കളുടെയും അഭിപ്രായമായി ക്വുർത്വുബീ (റ) പ്രസ്താവിച്ചിരിക്കുന്നു. ഇതിൽ (ക്വുർആൻ വ്യാഖ്യാതാക്കളുടെ പൊതുവെയുള്ള അഭിപ്രായമാണെന്നു പറഞ്ഞതിൽ) അൽപം ആലോചിക്കേണ്ടതുണ്ട്. യഥാർത്ഥത്തിൽ അതിൽ വളരെ അഭിപ്രായഭിന്നിപ്പുണ്ട്. റാസീ (റ)യും മറ്റും അത് ഉദ്ധരിച്ചിട്ടുമുണ്ട്. വ്യക്തി എന്ന നിലക്ക് ആദം നബി(അ)യെ ഉദ്ദേശിച്ചിട്ടില്ലെന്നാണ് വ്യക്തമാകുന്നതും. കാരണം, അങ്ങിനെയാണെങ്കിൽ, أَتَجْعَلُ فِيهَا مَنْ يُفْسِدُ فِيهَا وَيَسْفِكُ الدِّمَاءَ (അതിൽ നാശമുണ്ടാക്കുകയും, രക്തം ചിന്തുകയും ചെയ്യുന്നവരെ നീ അതിൽ ആക്കുകയോ) എന്നുള്ള മലക്കുകളുടെ ചോദ്യത്തിന് ഔചിത്യമില്ല. മനുഷ്യ വർഗത്തിൽ അങ്ങിനെയുള്ളവർ ഉണ്ടാകുമെന്നാണല്ലോ അവർ ഉദ്ദേശിക്കുന്നത്. മലക്കുകൾക്ക് സിദ്ധിച്ച വല്ലപ്രത്യേക അറിവു നിമിത്തമോ, അല്ലെങ്കിൽ മുട്ടിയാൽ ശബ്ദമുണ്ടാകുന്ന കറുത്ത കളിമണ്ണിൽ നിന്നാണ് മനുഷ്യനെ സൃഷ്ടിക്കുന്നത് ( إِنِّي خَالِقٌ بَشَرًا مِنْ صَلْصَالٍ مِنْ حَمَإٍ مَسْنُونٍ -الحجر: 28 ) എന്ന് അല്ലാഹു അവരോട് പറഞ്ഞിരുന്നതിൽനിന്ന് മനുഷ്യ പ്രവൃത്തിയെക്കുറിച്ചു അവർ മനസ്സിലാക്കിയത് നിമിത്തമോ, അല്ലെങ്കിൽ-ക്വുർത്വുബീ പറഞ്ഞപോലെ-ഖലീഫഃ എന്ന വാക്കിൽ നിന്നു അന്യായങ്ങളിൽ തീരുമാനം കൽപിക്കുകയും നിഷിദ്ധങ്ങളിൽ നിന്നും പാപങ്ങളിൽ നിന്നും തടയുകയും ചെയ്യുന്ന ആൾ എന്ന് അവർ അർത്ഥം മനസ്സിലാക്കിയതു നിമിത്തമോ, അതുമല്ലെങ്കിൽ-ക്വുർആൻ വ്യാഖ്യാതാക്കൾ പ്രസ്താവിക്കുന്നതുപോലെ -ഭൂമിയിൽ മുമ്പുണ്ടായിരുന്ന സമുദായത്തിന്റെ മാനദണ്ഡം വെച്ച് മനുഷ്യരെ കണക്കാക്കിയതുകൊണ്ടോ ആയിരിക്കാം മലക്കുകൾ ആ ചോദ്യം ചോദിച്ചത്. അല്ലാതെ-ചില വ്യാഖ്യാതാക്കൾ തെറ്റിദ്ധരിക്കാറുള്ളതുപോലെ-അല്ലാഹുവിന്റെ പേരിലുള്ള ആക്ഷേപമെന്ന നിലക്കോ, ആദമിന്റെ സന്തതികളോടുള്ള അസൂയ നിമിത്തമോ അല്ല ആ ചോദ്യം. എന്തുകൊണ്ടെന്നാൽ, അവർ അല്ലാഹുവിനെ മുൻകടന്നു ഒന്നും പറയുകയില്ല; അനുവാദമില്ലാത്ത ചോദ്യം അവർ ചെയ്യുകയുമില്ല لَا يَسْبِقُونَهُ بِالْقَوْلِ (വാക്കുകൊണ്ട് അവർ അവനെ മുൻ കടക്കുകയില്ല. (21: 27) എന്നു അല്ലാഹു പറഞ്ഞിട്ടുണ്ടല്ലോ.

(അദ്ദേഹം തുടരുന്നു) 'ഭൂമിയിൽ അല്ലാഹു ഒരു സൃഷ്ടിയെ ഏർപ്പെടുത്തുന്ന വിവരം അവരെ അറിയിച്ചപ്പോൾ അവർ അങ്ങിനെ ചോദിച്ചു. ആ സൃഷ്ടിയിലടങ്ങിയ യുക്തിരഹസ്യമെന്താണെന്നുള്ള ഒരന്വേഷണമാണ് ഈ ചോദ്യം. അതായത്, കുഴപ്പക്കാരും നാശക്കാരും ഉണ്ടായിത്തീരുന്ന ഈ സൃഷ്ടിയെ സൃഷ്ടിക്കുന്നത്കൊണ്ടുദ്ദേശ്യം നിന്നെ ആരാധിക്കുക എന്നുള്ളതാണെങ്കിൽ, ഞങ്ങളിതാ എപ്പോഴും നിന്നെ ആരാധിച്ചു വരുന്നുവല്ലോ. എനി, വേറെ ഒരു കൂട്ടരെ സൃഷ്ടിക്കേണ്ടതുണ്ടോ? എന്ന് താല്പര്യം. അതിന് അല്ലാഹു നിങ്ങൾക്കറിയാത്തത് എനിക്കറിയാം إِنِّي أَعْلَمُ مَا لَا تَعْلَمُونَ എന്ന് മറുപടിയും നൽകി. അതായത്, നിങ്ങൾ പറഞ്ഞ ദോഷം അതിലുണ്ടെങ്കിലും അതോടൊപ്പം അതിനേക്കാൾ കവിഞ്ഞ നൻമയും അതിലടങ്ങിയിട്ടുണ്ട് എന്ന് എനിക്കറിയാം; നിങ്ങൾക്ക് അത് അറിയുകയില്ല. ഞാൻ അവരിൽ നബിമാരെയും, റസൂലുകളെയും നിയോഗിക്കും; അവരിൽ സ്വിദ്ദീക്വുകളും, ശുഹദാക്കളും, പുണ്യവാന്മാരും, ത്യാഗികളും, പണ്ഡിതന്മാരും, ഭക്തന്മാരും മറ്റും ഉണ്ടായിരിക്കുന്നതാണ്...' (من ابن كثير باختصار).

റാസീ (റ) ഉദ്ധരിച്ചതായി ഇബ്നു കഥീർ(റ) ചൂണ്ടിക്കാട്ടിയ ഭിന്നാഭിപ്രായങ്ങൾകൂടി

ഉദ്ധരിക്കാം. 'ഖലീഫഃ' എന്ന വാക്കിനു من يخلف غيره و يقوم مقامه (മറ്റൊരാൾക്കു പുറകിൽ വരുകയും അയാളുടെ സ്ഥാനത്തു നില കൊള്ളുകയും ചെയ്യുന്ന ആൾ) എന്ന് അർത്ഥം നൽകുകയും, മേൽ ഉദ്ധരിച്ച ഒന്നാമത്തെയും രണ്ടാമത്തെയും ക്വുർആൻ വാക്യങ്ങളെ അതിനു തെളിവായി ഉദ്ധരിക്കുകയും ചെയ്തുകൊണ്ടു റാസീ (റ) പറയുന്നു: 'ഖലീഫഃകൊണ്ടുദ്ദേശ്യം ആരാണെന്നുള്ളതിൽ രണ്ടു അഭിപ്രായമുണ്ട്. (ഒന്ന്) അത് ആദം (അ) ആകുന്നുവെന്നാണ്. അപ്പോൾ ഭൂമിയിൽ നാശമുണ്ടാക്കുന്നവൻ എന്നു പറഞ്ഞത് അദ്ദേഹത്തെക്കുറിച്ചല്ല, അദ്ദേഹത്തിന്റെ സന്തതികളെ ഉദ്ദേശിച്ചായിരിക്കും. (രണ്ട്) അദ്ദേഹത്തിന്റെ മക്കളാണെന്നാകുന്നു. ആദം നബി(അ)യാണുദ്ദേശ്യമെന്നു പറയുന്നവരിൽ അദ്ദേഹത്തെപ്പറ്റി ഖലീഫഃ എന്നു പറയുവാനുള്ള കാരണത്തിൽ രണ്ടഭിപ്രായമുണ്ട്.

1) ഭൂമിയിൽ ഉണ്ടായിരുന്ന ജിന്ന് വർഗത്തെ അല്ലാഹു നീക്കം ചെയ്തുകൊണ്ട് ആദമിനെ ഭൂമിയിൽ താമസിപ്പിച്ചതിനാൽ അദ്ദേഹം അവരുടെ ഖലീഫഃ (പുറകിൽ വന്ന ആൾ) ആയി.

2) അല്ലാഹുവിന്റെ ശാസനകൾക്കു വിധേയരായവർക്കിടയിൽ അദ്ദേഹം അല്ലാഹുവിനു പകരം വിധി കൽപിക്കുന്നതുകൊണ്ട് അദ്ദേഹത്തിന് ഖലീഫഃ എന്നു പറഞ്ഞതാണ്. ഇബ്നുമസ്ഊദ്, ഇബ്നു അബ്ബാസ്, സുദ്ദീ (റ) എന്നിവരിൽനിന്ന് നിവേദനം ചെയ്യപ്പെട്ടത് ഇതാണ്:- يَا دَاوُودُ إِنَّا جَعَلْنَاكَ خَلِيفَةً فِي الْأَرْضِ فَاحْكُم بَيْنَ النَّاسِ بِالْحَقِّ - ص: ٢٦ (ദാവൂദേ, നിന്നെ നാം ഭൂമിയിൽ ഒരു ഖലീഫഃയാക്കിയിരിക്കുന്നു. അതിനാൽ നീ ജനങ്ങൾക്കിടയിൽ യഥാർത്ഥ പ്രകാരം വിധിക്കുക): എന്ന ക്വുർആൻ വചനം ഇതിനെ ബലപ്പെടുത്തുന്നു. എന്നാൽ, ആദമിന്റെ മക്കളാണ് ഖലീഫഃകൊണ്ടുദ്ദേശ്യം എന്നു പറയുന്നവർ പറയുന്നത് അവരിൽ ചിലർ ചിലരുടെ പിറകിലായി വരുന്നതുകൊണ്ടാണ് അവർക്ക് ഖലീഫഃ എന്നു പറഞ്ഞത് എന്നത്രെ. جَعَلَكُمْ خَلَائِفَ الْأَرْضِ (നിങ്ങളെ ഭൂമിയിലെ ഖലീഫഃമാരാക്കി 6: 165) എന്ന വചനം ഇതിനു ബലം നൽകുകയും ചെയ്യുന്നു 'ഖലീഫഃ (خَلِيفَة) എന്നവാക്കാകട്ടെ, ഒരാൾക്കും, കൂടുതൽ ആൾക്കും, ആണിനും, പെണ്ണിനും ഉപയോഗിക്കാവുന്നതുമാകുന്നു. (من الرازى).

ഈ രണ്ടു മഹാൻമാരുമടക്കം പ്രധാനപ്പെട്ട പല ക്വുർആൻ വ്യാഖ്യാതാക്കളുടെയും പ്രസ്താവനകളും വിവരണങ്ങളും പരിശോധിച്ചാൽ إِنِّي جَاعِلٌ فِي الْأَرْضِ خَلِيفَةً (ഞാൻ ഭൂമിയിൽ ഒരു ഖലീഫഃയെ ഏർപ്പെടുത്തുന്നു) എന്ന വാക്കിന് ഒന്നിലധികം വ്യാഖ്യാനങ്ങൾ നിലവിലുണ്ടെന്നു വ്യക്തമാകുന്നു. എല്ലാറ്റിനും ഏറെക്കുറെ ന്യായീകരണങ്ങളും കാണാം. അവയിൽ ഇന്നതു മാത്രം ശരിയും, മറ്റെല്ലാം തെറ്റുമാണെന്ന് ഖണ്ഡിച്ചു പറയത്തക്ക തെളിവുകളുമില്ല. കൂട്ടത്തിൽ കൂടുതൽ സ്വീകാര്യമായത് ഏതാണെന്നുള്ളതാണ് ആലോചിക്കേണ്ടത്. ആ വ്യാഖ്യാനങ്ങളുടെ സാമാന്യ രൂപം ഇങ്ങിനെ മനസ്സിലാക്കാം:-

1) ഈ ഭൂമിയിലെ നിവാസികളായിരുന്ന മറ്റൊരു സമുദായത്തിന്റെ പിൻഗാമികളായിട്ടാണ് മനുഷ്യവർഗത്തെ അല്ലാഹു സൃഷ്ടിച്ചിരിക്കുന്നത്. അതാണ് 'ഖിലാഫത്തി'ന്റെ ഉദ്ദേശ്യം. ജിന്നു വർഗമായിരുന്നു ആ പൂർവ്വ സമുദായം. അവർ ഭൂമിയിൽ അക്രമവും കുഴപ്പവും ഉണ്ടാക്കിയതു നിമിത്തം അല്ലാഹു അവരെ നശിപ്പിക്കുകയോ, ആട്ടിയോടിക്കുകയോ ചെയ്തു. പുതുതായി രംഗത്തു വരുന്ന മനുഷ്യ വർഗവും അവരെപ്പോലെ അക്രമവും നാശവും ഉണ്ടാക്കിയേക്കുമെന്ന് കരുതിയതുകൊണ്ടാണ് മലക്കുകൾ അതി

നെപ്പറ്റി ചോദിച്ചത്.

2) ഒരു തലമുറയുടെ ശേഷം മറ്റൊരു തലമുറയായി ഭൂമിയിൽ മാറിമാറി വന്നു കൊണ്ടിരിക്കുന്ന സമുദായങ്ങളായിട്ടാണ് മനുഷ്യരെ അല്ലാഹു സൃഷ്ടിച്ചിരിക്കുന്നത്. ഇതാണ് ഖിലാഫത്ത് കൊണ്ടുദ്ദേശ്യം. ഈ രണ്ടാമത്തെ അഭിപ്രായമാണ് ഖുർആന്റെ വാക്യങ്ങളോട് കൂടുതൽ യോജിച്ചതായി കാണുന്നത്. അതുകൊണ്ടാണ് ഇബ്നു ജരീർ, ഇബ്നു കഥീർ (റ) മുതലായ പ്രമുഖ ഖുർആൻ വ്യാഖ്യാതാക്കൾ ഇതിനു മുൻഗണന നൽകിയിരിക്കുന്നതും. 'ഖലീഫഃ' എന്ന വാക്ക്-റാസി (റ) പ്രസ്താവിച്ചതുപോലെ – ആ വാക്കിന്റെ പ്രത്യേക ഘടനയനുസരിച്ച് ഏകവചനവും, ബഹു വചനവും, പുല്ലിം ഗവും, സ്ത്രീലിംഗവുമായിട്ടെല്ലാം ഉപയോഗിക്കുന്നതിനു വിരോധമില്ലതാനും. ഇതു പോലെ ഉപയോഗിക്കാവുന്ന വാക്കുകൾ അറബി ഭാഷയിൽ വേറെയും സുലഭമത്രെ. കൂടാതെ, മനുഷ്യ പിതാവായ ആദം (അ) നെ സൃഷ്ടിക്കുവാൻ പോകുന്ന അവസര ത്തിലാണല്ലോ അല്ലാഹു മലക്കുകളോട് ഇതു പറഞ്ഞത്. ആ സന്ദർഭമനുസരിച്ചു ഏക വചന രൂപത്തിൽ ഖലീഫഃ എന്നു പറഞ്ഞാൽ തന്നെയും ഉദ്ദേശ്യം അദ്ദേഹത്തിന്റെ സന്തതികളായിരിക്കുന്നതാണ്. ഗോത്രത്തിന്റെയോ വർഗത്തിന്റെയോ ആദ്യ പിതാവിന്റെ പേരുകൾ ഗോത്രത്തിനും വർഗത്തിനും ഒന്നായി ഉപയോഗിക്കൽ അറബിഭാഷയിൽ പതിവുമത്രെ.

3) അല്ലാഹുവിന്റെ വിധിവിലക്കുകൾക്കനുസരിച്ചു ഭൂമിയിൽ അവന്റെ സൃഷ്ടി കൾക്കിടയിൽ വിധിയും നീതിയും നടത്തുവാൻ വേണ്ടി അല്ലാഹു നിശ്ചയിച്ച ഖലീ ഫഃയാണ്– അവന്റെ പ്രതിനിധിയാണ്–ആദമും (അ) അദ്ദേഹത്തിന്റെ സന്തതികളിൽ അദ്ദേഹത്തെപ്പോലെ നീതിയും സത്യവും പാലിച്ചു പോരുന്ന നല്ല ആളുകളും. ഇതനു സരിച്ച് നാശമുണ്ടാക്കുകയും, രക്തം ചിന്തുകയും ചെയ്യുമെന്ന് പറഞ്ഞത് അങ്ങിനെയ ല്ലാത്തവരെ ഉദ്ദേശിച്ചായിരിക്കും. ഭൂമിയിൽ നീതിയും നെറിയും നടപ്പിലാക്കുവാൻ അല്ലാഹുവിന് കഴിയാത്തതുകൊണ്ടല്ല ഈ പ്രാതിനിധ്യം നൽകുന്നതെന്ന് തീർച്ചയാ ണ്. രണ്ടു കാരണം അതിന് ചൂണ്ടിക്കാണിക്കപ്പെടുന്നു. (ഒന്ന്) ദിവ്യ സന്ദേശങ്ങളും, ദൈവിക ശാസനകളും നേരിൽ ഏറ്റുവാങ്ങുവാൻ പറ്റിയ പ്രകൃതക്കാരല്ല പൊതുവിൽ മനുഷ്യവർഗം. അതുകൊണ്ടാണ് അവരിൽ നിന്ന് പ്രവാചകൻമാരെ തിരഞ്ഞെടുക്കു ന്നതും, അവർ മുഖാന്തരം അവ എത്തിച്ചുകൊടുക്കുന്നതും. (രണ്ട്) ഖലീഫാസ്ഥാനം നൽകുകവഴി മനുഷ്യവർഗത്തെ ശ്രേഷ്ഠമാക്കുകയാണുദ്ദേശ്യം. എന്നല്ലാതെ, അല്ലാ ഹുവിനു അതിൽ ഏതെങ്കിലും ഒരാവശ്യം ഉണ്ടായതുകൊണ്ടല്ല. ഈ മൂന്നാമത്തെ അഭിപ്രായമാണ് ഖുർആൻ വ്യാഖ്യാതാക്കളിൽ ഒരു വിഭാഗക്കാർ സ്വീകരിച്ചു കാണു ന്നത്.

4) മൂന്നാമത്തെ അഭിപ്രായത്തിൽനിന്നു രൂപം പൂണ്ടും, അതിന്റെ വൃത്തം കുറച്ചു കൂടി വികസിപ്പിച്ചും ഭൗതിക വശത്തിന് പ്രത്യേക പരിഗണന നൽകിയും കൊണ്ടുള്ള തുമായ ഒരു അഭിപ്രായമാണ് നാലാമത്തേത്. ആധുനിക ഖുർആൻ വ്യാഖ്യാതാക്ക ളിൽ പലരും കൂടുതൽ താൽപര്യം കാണിക്കാറുള്ളത് ഈ അഭിപ്രായത്തെ ബലപ്പെടു ത്തുന്നതിലാകുന്നു. സയ്യിദ് ഖുത്ത്ബ് (റ) ന്റെ വിവരണത്തെ ആസ്പദമാക്കി അതി ങ്ങിനെ വിവരിക്കാം: ഈ ഭൂമിയിലെ ചരാചരങ്ങളുടെ കൈകാര്യ നടത്തിപ്പിന്റെ ചുക്കാൻ ഏൽപ്പിക്കുവാനും, അതിലെ വിഭവങ്ങളും, നിക്ഷേപങ്ങളും, ഊർജ്ജങ്ങളും തേടിപ്പി ടിച്ചു ഉപയോഗപ്പെടുത്തുവാനും പറ്റിയ ഒരു സൃഷ്ടിവർഗത്തെ സൃഷ്ടിക്കുകയെന്ന താണ് ഖലീഫഃയെ ഏർപ്പെടുത്തുക എന്നു പറഞ്ഞതിന്റെ താൽപര്യം. അൽപം ഭൗതി

കമായ ആഭിമുഖ്യത്തോടു കൂടി ക്വുർആൻ വചനങ്ങൾക്ക് വ്യാഖ്യാനം നൽകുവാൻ തുനിയാറുള്ളവർ സ്വാഭാവികമായും കുറേകൂടി മുന്നോട്ട് കടന്ന് പ്രപഞ്ചത്തിന്റെ കൈകാര്യങ്ങൾ ഒട്ടുമുക്കാലും മനുഷ്യന്റെ കയ്യിലാണുള്ളതെന്നും മനുഷ്യൻ ബുദ്ധിപരമായും ശാസ്ത്രീയമായും പുരോഗമിച്ചു പുരോഗമിച്ച് ഏതാണ്ട് ദൈവത്തോടൊപ്പം എത്തുമാറായേക്കുമെന്നും വരെ സമർത്ഥിച്ചു കാണാം. ഈ സമർത്ഥനത്തെപ്പറ്റി തൽക്കാലം നമുക്ക് പറയുവാനുള്ളത് സൂ: അൻആം 91 ലും മറ്റും അല്ലാഹു പറഞ്ഞ ഒരു വാക്യമാകുന്നു: وَمَا قَدَرُوا اللَّهَ حَقَّ قَدْرِهِ (അല്ലാഹുവിനെ കണക്കാക്കേണ്ട മുറപ്രകാരം അവർ അവനെ കണക്കാക്കിയിട്ടില്ല).

ഈ നാലാമത്തെ അഭിപ്രായം–അതിലെ അതിരു കവിയലുകൾ നീക്കം ചെയ്താൽ തന്നെയും–ക്വുർആന്റെ ചില പ്രസ്താവനകൾക്ക് നിരക്കുന്നതായി കാണുന്നില്ല. ആദം നബി(അ)യോടും, ഹവ്വാഇനോടും സ്വർഗത്തിൽ നിന്ന് ഭൂമിയിലേക്ക് ഇറങ്ങിപ്പോരുവാൻ കൽപിച്ചതോടൊപ്പം തന്നെ, നിങ്ങൾക്ക്– മനുഷ്യവർഗത്തിനു–എന്റെ പക്കൽ നിന്നുള്ള വല്ല മാർഗദർശനവും വന്നു കിട്ടിയാൽ ആ മാർഗദർശനം പിൻപറ്റിയവർ വഴിപിഴക്കുകയോ വിഷമിക്കുകയോ ചെയ്യുന്നതല്ല എന്നുകൂടി അല്ലാഹു പറഞ്ഞതായി സൂറഃ ത്വാഹാ: 123 ൽ കാണാവുന്നതാണ്. മാത്രമല്ല, അടുത്തു വരുന്ന 38–ാം വചനത്തിലും ഇക്കാര്യം അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. ഭൂമിയിലേക്ക് മനുഷ്യരെ ഖലീഫഃയാക്കി അയക്കുമ്പോഴാണിത് അല്ലാഹു പറയുന്നതെന്നും, അല്ലാഹുവിന്റെ പക്കൽനിന്നുള്ള മാർഗദർശനം കൊണ്ടുള്ള വിവക്ഷ നബിമാർക്ക് വഹ്‌യ് മുഖേനയും, വേദഗ്രന്ഥങ്ങൾ മുഖേനയും അല്ലാഹു നൽകുന്ന മാർഗദർശനങ്ങളാണെന്നും ഓർക്കേണ്ടതുണ്ട്. മേൽ കണ്ട ഓരോ അഭിപ്രായങ്ങളുടെ വിശദ രൂപങ്ങളും ന്യായങ്ങളുമെല്ലാം വിവരിക്കുന്ന പക്ഷം അത് വളരെ ദീർഘിച്ചു പോകുന്നതാണ്. ആപേക്ഷികമായി നോക്കുമ്പോൾ, ഇവയിൽ രണ്ടാമതായി ഉദ്ധരിച്ച അഭിപ്രായത്തിനാണ് പല നിലക്കും മുൻഗണനയുള്ളത്. ഇബ്നു കഥീർ (റ)ന്റെ ഉദ്ധരണിയിൽ നിന്ന് ഈ വാസ്തവം കൂടുതൽ മനസ്സിലാക്കാവുന്നതാകുന്നു.

മനുഷ്യനെ സൃഷ്ടിക്കുന്ന വിവരം മലക്കുകളെ അല്ലാഹു അറിയിച്ചതിലടങ്ങിയ യുക്തിരഹസ്യങ്ങൾ എന്തൊക്കെയാണെന്ന് നമുക്ക് നിർണയിക്കുവാൻ സാധ്യമല്ലെങ്കിലും സന്ദർഭം വെച്ചു നോക്കുമ്പോൾ ചിലതെല്ലാം നമുക്ക് മനസ്സിലാക്കുവാൻ സാധിക്കുന്നതാണ്. ഇതര സൃഷ്ടികളിൽ നിന്നും വ്യത്യസ്തമായ ചില സവിശേഷതകളും ശ്രേഷ്ഠതകളും മനുഷ്യനുണ്ടെന്ന് അവരെ തെര്യപ്പെടുത്തുക, പ്രധാനപ്പെട്ട വിഷയങ്ങളിൽ പരസ്പരം കൂടിയാലോചന നടത്തുകയും, മറ്റുള്ളവരുടെ അഭിപ്രായം ആരായുകയും ചെയ്യുന്നത് നല്ലതാണെന്ന് പഠിപ്പിക്കുക, താഴെ പറയുന്ന പ്രകാരം ആദമിന് സുജൂദ് ചെയ്‌വാൻ കൽപിക്കുവാനുള്ള കാരണത്തിലേക്ക് അവരുടെ ശ്രദ്ധ തിരിക്കുക, അവരിൽ നിന്ന് പ്രകടമാകുന്ന പ്രതികരണമനുസരിച്ച് മനുഷ്യരെക്കുറിച്ചുള്ള അവരുടെ ധാരണ ശരിപ്പെടുത്തിക്കൊടുക്കുക എന്നിങ്ങിനെ പലതും അതുകൊണ്ട് ഉദ്ദേശിക്കപ്പെട്ടിരിക്കാം. വാസ്തവം അല്ലാഹുവിനറിയാം. ഏതായാലും മലക്കുകളുടെ സംശയങ്ങൾക്ക് അല്ലാഹു കൊടുത്ത മറുപടി വളരെ അർത്ഥഗർഭവും ഗൗരവമേറിയതുമാകുന്നു, അതെ, إِنِّي أَعْلَمُ مَا لَا تَعْلَمُونَ (നിങ്ങൾക്കറിയാത്തത് എനിക്കറിയാം) എന്ന്!

നിങ്ങൾ പറഞ്ഞ ചില ദോഷവശങ്ങൾ മനുഷ്യരിൽ ഉണ്ടാവാമെങ്കിലും, അതിൽ ഉപരിയായ പല നൻമകളും ഗുണങ്ങളും അവരിൽനിന്നുണ്ടാവാനുണ്ടെന്നും, നിങ്ങൾക്ക് വിഭാവനം ചെയ്യാൻ കഴിയാത്ത പല രഹസ്യങ്ങളും അതിലടങ്ങിയിട്ടുണ്ടെന്നും ഈ

വാക്യം മുഖേന അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഈ യാഥാർത്ഥ്യം അനുഭവത്തിൽ നിന്നുതന്നെ മലക്കുകൾക്ക് ബോധ്യപ്പെട്ടതായി അടുത്ത വചനങ്ങളിൽ കാണാവുന്ന തുമാണ്. മലക്കുകൾ എടുത്തു പറഞ്ഞ ആ ദോഷവശം-ഭൂമിയിൽ നാശവും രക്തമൊ ഴുക്കലും-മനുഷ്യരിൽ നിന്നുണ്ടാകുകയില്ലെന്നോ അവരുടെ ആ ആരോപണം അബ ദ്ധമാണെന്നോ അല്ലാഹു പ്രസ്താവിച്ചിട്ടില്ല എന്നത് ശ്രദ്ധേയമാകുന്നു. മനുഷ്യൻ എത്ര തന്നെ ഉന്നതനും ഉത്തമനുമാണെങ്കിലും അവനിൽ ഒരു മറുവശവും കൂടി കിടപ്പുണ്ടെ ന്നുള്ളതാണിതിന് കാരണം. ഈ വാസ്തവം ഒന്നിലധികം സ്ഥലങ്ങളിൽ ക്വുർആൻ ഉണർത്തുന്നുണ്ട്താനും. മനുഷ്യന്റെ ശ്രേഷ്ഠതയുടെ അടിസ്ഥാനം അല്ലാഹു ചൂണ്ടി ക്കാട്ടുന്നു:

وَعَلَّمَ ءَادَمَ ٱلۡأَسۡمَآءَ كُلَّهَا ثُمَّ عَرَضَهُمۡ عَلَى ٱلۡمَلَٰٓئِكَةِ فَقَالَ أَنۢبِـُٔونِي بِأَسۡمَآءِ هَٰٓؤُلَآءِ إِن كُنتُمۡ صَٰدِقِينَ ﴿٣١﴾

**﴿31﴾ അവൻ (അല്ലാഹു) ആദമിനു പേരുകളെല്ലാം പഠിപ്പിച്ചു. പിന്നെ, അവരെ (ആ പേരുകളുള്ള വസ്തുക്കളെ) മലക്കുകൾക്ക് കാണിച്ചിട്ട് അവൻ പറഞ്ഞു: 'ഇവരുടെ പേരുകളെപ്പറ്റി നിങ്ങൾ എനിക്കു വിവരം പറഞ്ഞു തരുവിൻ-നിങ്ങൾ സത്യം പറയുന്നവരാണെങ്കിൽ!'**

قَالُواْ سُبۡحَٰنَكَ لَا عِلۡمَ لَنَآ إِلَّا مَا عَلَّمۡتَنَآۖ إِنَّكَ أَنتَ ٱلۡعَلِيمُ ٱلۡحَكِيمُ ﴿٣٢﴾

**﴿32﴾ അവർ പറഞ്ഞു: 'നീ മഹാ പരിശുദ്ധൻ (നിനക്കു സ്തോത്ര കീർത്തനം)! നീ ഞങ്ങൾക്കു പഠിപ്പിച്ചതല്ലാതെ. ഞങ്ങൾക്കു യാതൊരു അറിവുമില്ല നിശ്ചയമായും, നീ തന്നെ സർവ്വജ്ഞനും അഗാധജ്ഞനുമായുള്ളവൻ'.**

قَالَ يَٰٓـَٔادَمُ أَنۢبِئۡهُم بِأَسۡمَآئِهِمۡۖ فَلَمَّآ أَنۢبَأَهُم بِأَسۡمَآئِهِمۡ قَالَ أَلَمۡ أَقُل لَّكُمۡ إِنِّيٓ أَعۡلَمُ غَيۡبَ ٱلسَّمَٰوَٰتِ وَٱلۡأَرۡضِ وَأَعۡلَمُ مَا تُبۡدُونَ وَمَا كُنتُمۡ تَكۡتُمُونَ ﴿٣٣﴾

**﴿33﴾ അവൻ (അല്ലാഹു) പറഞ്ഞു: 'ആദമേ, അവർക്ക് ഇവരുടെ (ഈ വസ്തുക്കളുടെ) പേരുകളെപ്പറ്റി പറഞ്ഞു കൊടുക്കുക.' അങ്ങനെ, അദ്ദേഹം അവർക്ക് അവരുടെ പേരുകളെപ്പററി പറഞ്ഞുകൊടുത്തപ്പേൾ, അവൻ (അല്ലാഹു) പറഞ്ഞു: 'നിങ്ങളോട് ഞാൻ പറഞ്ഞില്ലേ, നിശ്ചയമായും ഞാൻ ആകാശഭൂമികളിലെ അദൃശ്യം അറിയുമെന്ന്?! നിങ്ങൾ വെളിവാക്കുന്നതും, നിങ്ങൾ ഒളിച്ചു വെച്ചുകൊണ്ടിരിക്കുന്നതും ഞാൻ അറിയുന്നതാണ്.**

﴾31﴿ وَعَلَّمَ അവൻ പഠിപ്പിച്ചു آدَمَ ആദമിന് الْأَسْمَاءَ പേരുകൾ كُلَّهَا അതൊക്കെ ثُمَّ പിന്നെ عَرَضَهُمْ അവരെ കാണിച്ചു عَلَى الْمَلَائِكَةِ മലക്കുകൾക്ക്, فَقَالَ എന്നിട്ട് പറഞ്ഞു أَنْبِئُونِي നിങ്ങൾ എന്നോട് പറയുവിൻ بِأَسْمَاءِ പേരുകളെപ്പറ്റി هَٰؤُلَاءِ ഇവരുടെ إِنْ كُنْتُمْ നിങ്ങൾ ആകുന്നുവെങ്കിൽ صَادِقِينَ സത്യം പറയുന്നവർ ﴾32﴿ قَالُوا അവർ പറഞ്ഞു سُبْحَانَكَ നീ മഹാപരിശുദ്ധൻ, നിനക്കു സ്തോത്രകീർത്തനം لَا عِلْمَ അറിവേ ഇല്ല لَنَا ഞങ്ങൾക്ക് إِلَّا مَا യാതൊന്നല്ലാതെ عَلَّمْتَنَا നീ ഞങ്ങൾക്കു പഠിപ്പിച്ച إِنَّكَ أَنْتَ നിശ്ചയമായും നീ തന്നെ الْعَلِيمُ സർവ്വജ്ഞൻ الْحَكِيمُ അഗാധജ്ഞൻ ﴾33﴿ قَالَ അവൻ പറഞ്ഞു يَا آدَمُ ആദമേ أَنْبِئْهُمْ അവർക്കു നീ പറഞ്ഞുകൊടുക്കുക بِأَسْمَائِهِمْ അവരുടെ പേരുകളെപ്പറ്റി فَلَمَّا أَنْبَأَهُمْ അങ്ങനെ അദ്ദേഹം അവരോടു വിവരം പറഞ്ഞപ്പോൾ بِأَسْمَائِهِمْ അവരുടെ പേരുകളെപ്പറ്റി قَالَ അവൻ പറഞ്ഞു أَلَمْ أَقُلْ ഞാൻ പറഞ്ഞില്ലേ لَكُمْ നിങ്ങളോട് إِنِّي أَعْلَمُ നിശ്ചയമായും ഞാൻ അറിയും (എന്ന്) غَيْبَ അദൃശ്യം السَّمَاوَاتِ ആകാശങ്ങളിലെ وَالْأَرْضِ ഭൂമിയിലെയും وَأَعْلَمُ ഞാൻ അറിയുകയും ചെയ്യും مَا تُبْدُونَ നിങ്ങൾ വെളിവാക്കുന്നത് وَمَا كُنْتُمْ നിങ്ങൾ ആയിരുന്നതും تَكْتُمُونَ നിങ്ങൾ ഒളിച്ചു വെക്കുന്നു.

---

ഭൂമിയിൽ ഒരു ഖലീഫഃയെ ഏർപ്പെടുത്തുവാൻ പോകുന്ന വിവരം അറിയിച്ചപ്പോൾ, അവർ പറഞ്ഞ മറുപടിയുടെ സൂചന മനുഷ്യർ ഭൂമിയിൽ നാശമുണ്ടാക്കുകയും രക്തം ചിന്തുകയും ചെയ്യുന്നവരായിക്കൊണ്ട് അവർ ഖലീഫഃയാക്കപ്പെടുവാൻ അർഹരല്ലെന്നും, തങ്ങൾ 'തസ്ബീഹ്, തക്ദീസ്' മുതലായ ആരാധനാ കർമങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നവരായിക്കൊണ്ട് തങ്ങൾ അതിനർഹരാണെന്നുമാണല്ലോ. ഈ ധാരണ തെറ്റാണെന്ന് അല്ലാഹു അവർക്ക് അനുഭവത്തിൽ കാണിച്ചു കൊടുത്തു. ആദം നബി(അ)ക്ക് എല്ലാ വസ്തുക്കളുടെയും പേരുകൾ അവൻ പഠിപ്പിച്ചു. അതിന്ശേഷം അവയെ മലക്കുകളെ കാണിച്ചുകൊണ്ട് അവയുടെ പേരുകൾ പറയുവാൻ അവരോട് ആവശ്യപ്പെട്ടു. അവർക്ക് അതിന് കഴിഞ്ഞില്ല. അവർ തങ്ങളുടെ കഴിവുകേട് സമ്മതിക്കുകയും, അല്ലാഹുവിന്റെ മഹത്വത്തെ വാഴ്ത്തിപ്പറയുകയുമാണ് ചെയ്തത്. ആദം നബി(അ)യോട് അവയുടെ പേരുകൾ പറയുവാൻ ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം അതെല്ലാം വിവരിച്ചു കൊടുത്തു. അങ്ങിനെ, അനുഭവത്തിലൂടെ അവരുടെ തെറ്റ് അല്ലാഹു അവരെ ബോധ്യപ്പെടുത്തി. നിങ്ങൾക്കറിയാത്ത കാര്യങ്ങൾ എനിക്കറിയാം എന്ന് മുമ്പ് അവരോട് അല്ലാഹു പറഞ്ഞിരുന്നതിന്റെ പുലർച്ച അവർ അനുഭവത്തിൽ കണ്ടു.

എല്ലാ പേരുകളും (الْأَسْمَاءَ كُلَّهَا) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം എല്ലാതരം വസ്തുക്കളുടെയും പേരുകൾ എന്നാണെന്നാണ് മിക്ക വ്യാഖ്യാതാക്കളും പറയുന്നത്. ഇബ്നു അബ്ബാസ് (റ) മുതലായവരിൽ നിന്നുള്ള ചില രിവായത്തുകളും അതാണ് കാണിക്കുന്നത്. ഇമാം ബുഖാരീ (റ) ഈ വിഷയത്തിന് ഒരു പ്രത്യേക ശിർഷകംതന്നെ കൊടുത്തിട്ടുണ്ട്. അതിൽ അദ്ദേഹം ഉദ്ധരിച്ചിരിക്കുന്നത് حديث الشفاعة (ശുപാർശയുടെ ഹദീഥ്) എന്നറിയപ്പെടുന്ന പ്രസിദ്ധഹദീഥാകുന്നു, ഖിയാമത്തുനാളിൽ 'മഹ്ശറി'ൽ വെച്ചു

തങ്ങളുടെ കാര്യത്തിൽ ഒരു തീരുമാനമെടുക്കുവാൻവേണ്ടി അല്ലാഹുവിങ്കൽ ശുപാർശ ചെയ്യണമെന്ന് മനുഷ്യർ പ്രമുഖരായ നബിമാരോട് അപേക്ഷിക്കുന്ന വിവരമാണ് അതിലുള്ളത്. അതിൽ ആദം നബി(അ)യെ സംബന്ധിച്ച ഭാഗം ഇങ്ങിനെയാകുന്നു: 'അവർ ആദമിന്റെ അടുക്കൽ ചെന്നു പറയും : അവിടുന്നു മനുഷ്യപിതാവാണ്. അല്ലാഹു അവന്റെ തൃക്കൈകൊണ്ട് അങ്ങയെ സൃഷ്ടിച്ചു. അങ്ങേക്കു മലക്കുകളെക്കൊണ്ട് സുജൂദും ചെയ്യിച്ചിരിക്കുന്നു. എല്ലാ വസ്തുക്കളുടെയും പേരുകളും അങ്ങേക്കവൻ പഠിപ്പിച്ചിരിക്കുന്നു. അത്കൊണ്ട് ഞങ്ങൾക്ക് ഈ സ്ഥാനത്ത് നിന്ന് ആശ്വാസം നൽകുവാൻ അങ്ങുന്ന് റബ്ബിനോട് ഞങ്ങൾക്ക് വേണ്ടി ശുപാർശ ചെയ്താൽ കൊള്ളാമായിരുന്നു!...' (ഈ ഹദീഥ് മുസ്‌ലിം മുതലായ പലരും ഉദ്ധരിച്ചതാണ്) ഇതിൽ 'എല്ലാ വസ്തുക്കളുടെയും പേരുകൾ' എന്ന് നബി (സ) പ്രസ്താവിച്ചിരിക്കുന്നുവല്ലോ. എന്നാൽ, തുടർന്നുള്ള വാക്യങ്ങളിൽ ആ വസ്തുക്കളെ ഉദ്ദേശിച്ചുകൊണ്ട് هُمْ (അവർ) എന്നു-ബുദ്ധി ജീവികളെ ഉദ്ദേശിച്ച് ഉപയോഗിക്കപ്പെടുന്ന സർവ്വനാമം (ضَمِير) ചേർത്തു-പറഞ്ഞിരിക്കുന്നത് സാഹിത്യശൈലികളിൽപെട്ട ഒരു ശൈലിയാണെന്നും (*) ആ വ്യാഖ്യാതാക്കൾ ചൂണ്ടിക്കാട്ടിയിരിക്കുന്നു. (24: 45) മുതലായ സ്ഥലങ്ങളിൽ ഈ പ്രയോഗം ക്വുർആനിൽ വേറെയും കാണാവുന്നതുമാണ്. എങ്കിലും തുടർന്നുള്ള ഈ പ്രയോഗങ്ങളെ അടിസ്ഥാനമാക്കി ബുദ്ധിജീവികളുടെ പേരുകൾ മാത്രമാണിവിടെ ഉദ്ദേശ്യമെന്നും വ്യാഖ്യാതാക്കളിൽ ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു. أَللَّهُ أَعْلَم

'പേരുകൾ പഠിപ്പിച്ചു' എന്നു പറഞ്ഞതിന്റെ വിവക്ഷ ഓരോന്നിനും ഇന്നിന്ന പേരാണെന്ന് പഠിപ്പിച്ചുവെന്നാണെന്നും, എല്ലാ വസ്തുക്കളുടെയും പേരടക്കം അവയെ സംബന്ധിച്ച വിവരങ്ങൾ പഠിപ്പിച്ചുവെന്നാണെന്നും പറയപ്പെടുന്നു. ഏതായാലും വസ്തുക്കളെ സംബന്ധിച്ച് അറിയുന്നതിലും പഠിപ്പിക്കുന്നതിലും അവയുടെ പേരുകൾക്ക് മുഖ്യസ്ഥാനമുണ്ടെന്നും, പേരുകൾ മുഖേനയാണ് വസ്തുക്കളെ പരിചയപ്പെടുന്നതെന്നും പറയേണ്ടതില്ല. എന്തെല്ലാമായിരുന്നു, എപ്രകാരമായിരുന്നു ആദം നബി(അ)ക്ക് പഠിപ്പിച്ചത് എന്നൊന്നും നമുക്കറിയാവതല്ല. അതെല്ലാം നമ്മെ സംബന്ധിച്ചേടത്തോളം അദൃശ്യമായ വിവരങ്ങളാകകൊണ്ട് അല്ലാഹുവോ അവന്റെ റസൂലോ പറഞ്ഞതിനപ്പുറം വല്ലതും അനുമാനിക്കുവാനും നമുക്ക് നിവൃത്തിയില്ല. അതുപോലെത്തന്നെ, പിന്നീട് ആവസ്തുക്കളെ മലക്കുകൾക്ക് കാട്ടിക്കൊടുത്തു എന്ന് പറഞ്ഞതിന്റെ വിശദീകരണവും നമുക്ക് അറിയുവാൻ കഴിയാത്തതാകുന്നു. ചുരുക്കിപ്പറഞ്ഞാൽ, ഭൂമിയിൽ അല്ലാഹു ഏർപ്പെടുത്തുവാൻ പോകുന്ന ഖിലാഫത്തിന് മനുഷ്യവർഗമാണ്-മലക്കുകളല്ല-അർഹരെന്നും, മനുഷ്യരിൽ മലക്കുകൾക്ക് ഊഹിക്കുവാൻ കഴിയാതിരുന്ന ചില പ്രകൃതി

***(*) ബുദ്ധിജീവികളും അല്ലാത്തവയും ഉൾകൊള്ളുന്നവയെക്കുറിച്ചു മൊത്തത്തിൽ ബുദ്ധി ജീവികളെന്നും, ആണും പെണ്ണും ഉൾകൊള്ളുന്നവയെക്കുറിച്ചു പുരുഷൻമാരെന്നും പ്രത്യക്ഷത്തിൽ തോന്നുമാറുള്ള പ്രയോഗങ്ങൾ ഭാഷാസാഹിത്യങ്ങളിൽ പതിവുള്ളതാണ്. നപുംസകത്തെപ്പറ്റി ചിലപ്പോൾ 'അവൻ' എന്നും, സ്ത്രീയും പുരുഷനുമടങ്ങുന്ന ആൾക്കൂട്ടത്തെപ്പറ്റി 'അവൻമാർ' എന്നും സൂര്യനെയും ചന്ദ്രനെയും ഉദ്ദേശിച്ചു 'സൂര്യചന്ദ്രന്മാർ' എന്നുമൊക്കെ പറയുന്നത് ഇതിനു ഉദാഹരണങ്ങളാകുന്നു.***

വിശേഷതകൾ അല്ലാഹു നിക്ഷേപിച്ചിട്ടുണ്ടെന്നും, മലക്കുകൾ വളരെ പരിശുദ്ധരും ഉത്തമന്മാരുമായ സൃഷ്ടികൾ തന്നെയാണെങ്കിലും ഈ സവിശേഷതകൾ അവർക്കില്ലെന്നും, അല്ലാഹു എല്ലാം അറിയുന്ന സർവ്വജ്ഞനും എല്ലാം യുക്തിപൂർവ്വം പ്രവർത്തിക്കുന്ന അഗാധജ്ഞനുമാണെന്നും, തങ്ങളുടെ ആദ്യത്തെ മറുപടിയിൽ തങ്ങൾ ഊഹിച്ചതും സൂചിപ്പിച്ചതും അബദ്ധമായെന്നും, മനുഷ്യനെ ഖലീഫഃയാക്കുന്നതിൽ മഹത്തായ യുക്തിരഹസ്യങ്ങൾ അടങ്ങിയിട്ടുണ്ടെന്നുമൊക്കെ മലക്കുകൾക്ക് ഈ സംഭവം മൂലം തെളിഞ്ഞു കഴിഞ്ഞു.

وَإِذْ قُلْنَا لِلْمَلَٰٓئِكَةِ ٱسْجُدُوا۟ لِءَادَمَ فَسَجَدُوٓا۟ إِلَّآ إِبْلِيسَ أَبَىٰ وَٱسْتَكْبَرَ وَكَانَ مِنَ ٱلْكَٰفِرِينَ ﴿٣٤﴾

**﴾34﴿ 'നിങ്ങൾ ആദമിന് 'സുജൂദ്' ചെയ്യുവിൻ' എന്നു നാം മലക്കുകളോട് പറഞ്ഞ സന്ദർഭം (ഓർക്കുക): എന്നിട്ട് അവർ 'സുജൂദ്' ചെയ്തു, ഇബ്‌ലീസ് ഒഴികെ; അവൻ വിസമ്മതിച്ചു; അഹംഭാവം നടിക്കുകയും ചെയ്തു. അവൻ അവിശ്വാസി (സത്യനിഷേധി)കളിൽപെട്ടവനാകുന്നു.**

﴾34﴿ وَإِذْقُلْنَا നാം പറഞ്ഞ സന്ദർഭം لِلْمَلَائِكَةِ മലക്കുകളോട് اسْجُدُوا നിങ്ങൾ സുജൂദ് ചെയ്യുവിൻ لآدَمَ ആദമിന് فَسَجَدُوا എന്നിട്ടവർ സുജൂദ് ചെയ്തു إِلَّا إِبْلِيسَ ഇബ്‌ലീസ് ഒഴികെ أَبَى അവൻ വിസമ്മതിച്ചു وَاسْتَكْبَرَ അവൻ അഹംഭാവം നടിക്കുകയും ചെയ്തു وَكَانَ അവൻ ആയിരുന്നു مِنَ الْكَافِرِينَ അവിശ്വാസി (നിഷേധി)കളിൽ പെട്ട(വൻ)

ബഹുമാനവും താഴ്മയും കാണിക്കുക, കീഴൊതുക്കം പ്രകടിപ്പിക്കുക, തലകുനിക്കുക, കുനിയുക എന്നിങ്ങിനെയുള്ള അർത്ഥങ്ങളാണ് ഭാഷയിൽ سُجُودٌ (സുജൂദി)നുള്ളത്. ഈ സാരങ്ങളെല്ലാം ഉൾക്കൊള്ളുന്നതോടെ, ആരാധനയെന്ന നിലക്ക് മുഖം നിലത്തുവെച്ചു ചെയ്യുന്ന സാഷ്ടാംഗനമസ്കാരം എന്ന അർത്ഥത്തിലാണ് അത് മതത്തിന്റെ സാങ്കേതിക ഭാഷയിൽ അറിയപ്പെടുന്നത്. ശാരീരികമായ ആരാധനാകർമങ്ങളിൽവെച്ചു മതത്തിൽ ഏറ്റവും പ്രാധാന്യം കൽപിക്കപ്പെടുന്നതും അതുതന്നെ. ഈ സുജൂദ് അല്ലാഹുവിനുമാത്രമേ ചെയ്തുകൂടൂ എന്നുള്ളത് പരക്കെ എല്ലാവർക്കും അറിയാവുന്നതുമാകുന്നു. അതുകൊണ്ട് ആദം നബി (അ)ക്ക് മലക്കുകൾ ചെയ്ത സുജൂദിന്റെ വിവരണത്തിൽ പണ്ഡിതന്മാർ ഭിന്നമായ നിലപാടുകൾ സ്വീകരിച്ചിരിക്കുന്നതായി കാണാവുന്നതാണ്. ഓരോ അഭിപ്രായവും, അതതിന്റെ ന്യായങ്ങളും, അവയെ സംബന്ധിച്ച വിമർശനങ്ങളും ചുരുക്കിയെങ്കിലും വിവരിക്കുന്നപക്ഷം, അത് കുറേ ദീർഘിച്ചു പോകും. യൂസുഫ് നബി(അ)യുടെ മാതാപിതാക്കളും സഹോദരന്മാരും ഫലസ്തീനിൽ നിന്ന് ഈജിപ്തിൽ വന്നപ്പോൾ അവർ അദ്ദേഹത്തിനു സുജൂദ് ചെയ്തതായി സൂറഃ യൂസുഫ് 100-ാം വചനത്തിൽ അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. തലകുനിച്ചും, ദേഹം കൊണ്ടു കുനിഞ്ഞും ഉപചാരം ചെയ്യുക അക്കാലത്ത് പതിവായിരുന്നു. അതനുസരിച്ച് അവർ ചെയ്ത ഒരു ഉപചാരമായിരുന്നു അത്. അഥവാ ആരാധനയുടെ സുജൂദായിരു

ന്നില്ല. ഭാഷാർത്ഥത്തിലുള്ള ഒരു സുജൂദായിരുന്നു. അതുപോലെ, ഭാഷാർത്ഥത്തിലുള്ള ഒരുതരം സുജൂദായിരുന്നു മലക്കുകൾ ആദം നബി(അ)ക്ക് ചെയ്തതും എന്നത്രെ ഇവിടെ പറയുവാനുള്ളതിന്റെ ചുരുക്കം.

സുജൂദിന് ഇവിടെ നൽകപ്പെട്ട ഏത് വിശദീകരണം നോക്കിയാലും ഈ സുജൂദ് ആദം നബി(അ)ക്ക് ആരാധനയായിരുന്നില്ലെന്ന് തീർച്ച തന്നെ. മുസ്‌ലിംകളിൽ ആരെങ്കിലും അങ്ങിനെ പറയുന്നുവെങ്കിൽ,-അതവരുടെ അജ്ഞതയല്ലാത്തപക്ഷം-അതിന്റെ പിന്നിൽ എന്തെങ്കിലും ദുരുദ്ദേശ്യം ഒളിച്ചിരിപ്പുണ്ടായിരിക്കുമെന്നേ പറയുവാനുള്ളൂ, 'ആദമിന് സുജൂദ് ചെയ്‌വാൻ കൽപിച്ചതിന്റെ വിവക്ഷ മനുഷ്യന്റെ ഹിതത്തിനു വഴങ്ങുവാൻ ആജ്ഞാപിച്ചുവെന്നാണെന്ന്' ഒരു ആധുനിക വ്യാഖ്യാതാവ് എഴുതിക്കാണുന്നു. അദ്ദേഹത്തിന്റേതായ ചില ആശയാദർശങ്ങളിൽനിന്ന് ഉടലെടുത്ത ഒരു പുത്തൻ വ്യാഖ്യാനമെന്നല്ലാതെ, അതിൽ കവിഞ്ഞു ഒരടിസ്ഥാനവും അതിനില്ല. ഒരു സംഗതി ഇവിടെ ഓർമിച്ചിരിക്കേണ്ടതുണ്ട്. മലക്കുകളോടാണ് ഈ കൽപന. അവരുടെ പ്രകൃതിയും ആകൃതിയും, സ്വഭാവവുമെല്ലാം മനുഷ്യരിൽ നിന്നും എത്രയോ വ്യത്യസ്തമാണ്. ആ നിലക്ക് അവരുടെ സുജൂദിന്റെ സ്വഭാവത്തിലും വ്യത്യാസമുണ്ടായിരിക്കുക സ്വാഭാവികമാണ്. അതുകൊണ്ട് അവരുടെ സുജൂദിന്റെ രൂപത്തെപ്പറ്റി അവരോട് യോജിച്ച ഒരു രൂപത്തിലായിരിക്കും അത് എന്നേ നമുക്ക് കരുതുവാൻ നിവൃത്തിയുള്ളൂ. والله أعلم.

മലക്കുകൾ മുഴുവനും അല്ലാഹുവിന്റെ കൽപന അനുസരിച്ച് ആദമിന് സുജൂദ് ചെയ്തു. ഇബ്‌ലീസു മാത്രം ചെയ്തില്ല. അവൻ ഗർവ്വ് കാണിക്കുകയും, ആഭിജാത്യത്തിൽ അഹങ്കാരം കൊള്ളുകയുമാണ് ചെയ്തത്. തീയിനാൽ സൃഷ്ടിക്കപ്പെട്ട ഞാൻ മണ്ണിനാൽ സൃഷ്ടിക്കപ്പെട്ട ഇവന് സുജൂദ് ചെയ്കയോ?! എന്നായിരുന്നു അവന്റെ ന്യായം. (7:12; 15:33; 17:61; 38:76) അപ്പോൾ, അഹംഭാവം എത്ര ചീത്ത! അതുകൊണ്ട് തന്നെയാണ് നബി ﷺ പറഞ്ഞതും: 'ഒരു കടുകുമണിയോളം അഹംഭാവം ഹൃദയത്തിലുള്ളവൻ സ്വർഗത്തിൽ പ്രവേശിക്കുകയില്ല' (മു.) ഇബ്‌ലീസിനെപ്പറ്റി وَكَانَ مِنَ الْكَافِرِينَ എന്നു പറഞ്ഞതിന് രണ്ടു തരത്തിൽ അർത്ഥസാധ്യതയുണ്ട്: 'അവൻ അവിശ്വാസികളിൽ പെട്ടവനായിത്തീർന്നു' എന്നും, 'അവൻ അവിശ്വാസികളിൽ പെട്ടവനായിരുന്നു' എന്നും. 1-ാമത്തെതനുസരിച്ച് സുജൂദിന്റെ കൽപന ധിക്കരിച്ചത് നിമിത്തം അവിശ്വാസിയായിത്തീർന്നുവെന്നും, 2-ാമത്തേതനുസരിച്ചു അവൻ ബാഹ്യത്തിൽ നല്ലവനാണെങ്കിലും യഥാർത്ഥത്തിൽ അവന്റെ പര്യവസാനം അവിശ്വാസിയായിട്ടായിരിക്കുമെന്ന് അല്ലാഹുവിന് അറിയാമായിരുന്നുവെന്നും വ്യാഖ്യാനം നൽകപ്പെടുന്നു. ഈ രണ്ടർത്ഥവും പരസ്പരം എതിരല്ലതാനും.

ഇബ്‌ലീസ് ജിന്നു വർഗത്തിൽ പെട്ടവനാകുന്നു. (സൂ: അൽകഹ്ഫ്, 50) എന്നാലും സുജൂദിന്റെ കൽപന അവനും ബാധകമായിരുന്നു. മലക്കുകൾക്കിടയിൽ അവരിലൊരാളെപ്പോലെ അവൻ കഴിഞ്ഞുകൂടിയിരുന്നതുകൊണ്ടോ, അവനോട് പ്രത്യേകം കൽപനയുണ്ടായതുകൊണ്ടോ ആയിരിക്കാം അത്. അല്ലാഹുവിനറിയാം. ഏതായിരുന്നാലും ശരി, കൽപന അനുസരിക്കാതിരുന്നതിന് കാരണം പറഞ്ഞ കൂട്ടത്തിൽ ആ കൽപന തനിക്ക് ബാധകമല്ലായിരുന്നുവെന്ന് അവൻ വാദിച്ചിട്ടില്ലല്ലോ. അപ്പോൾ, മലക്കുകളുടെ കൂട്ടത്തിൽ ചേരത്തക്കവണ്ണം ഒരു നല്ല നിലപാടിലാണ് അതുവരെ ഇബ്‌ലീസ് ഉണ്ടായിരുന്നതെന്ന് അതിൽനിന്ന് വ്യക്തമാകുന്നു. ഗർവ്വും ധിക്കാരവുമാണ് കാലാകാല ശാപത്തിനും ശിക്ഷക്കും കാരണമായിത്തീർന്നത്. ഇമാം ക്വുർത്വുബീ (റ) പറഞ്ഞതുപോലെ, ഒരാൾ ബാഹ്യദൃഷ്ടിയിൽ എത്ര ഉന്നതമായ പദവിയിൽ എത്തിച്ചേർന്നു കണ്ടാ

ലും ആ വ്യക്തിയുടെ യഥാർത്ഥ പര്യവസാനം എങ്ങിനെയായിരിക്കുമെന്ന് അതുകൊണ്ട് തിട്ടപ്പെടുത്തുവാൻ നമുക്ക് സാധ്യമല്ല. ലൈഥ് (റ) ഇപ്രകാരം പറഞ്ഞതായി പറയപ്പെടുന്നു: 'ഒരു മനുഷ്യൻ വെള്ളത്തിനു മീതെ നടക്കുകയും, വായുവിലൂടെ പറക്കുകയും ചെയ്യുന്നത് നിങ്ങൾ കണ്ടാലും അയാളുടെ കാര്യം കിത്താബിനോടും സുന്നത്തിനോടും ഒത്തുനോക്കാതെ അയാളിൽ നിങ്ങൾ വഞ്ചിതരാവരുത്'.

وَقُلْنَا يَـٰٓـَٔادَمُ ٱسْكُنْ أَنتَ وَزَوْجُكَ ٱلْجَنَّةَ وَكُلَا مِنْهَا رَغَدًا حَيْثُ شِئْتُمَا وَلَا تَقْرَبَا هَـٰذِهِ ٱلشَّجَرَةَ فَتَكُونَا مِنَ ٱلظَّـٰلِمِينَ ﴿٣٥﴾

**﴾35﴿ (ആദമിനോട്) നാം പറയുകയും ചെയ്തു: 'ആദമേ, നീയും, നിന്റെ ഇണ (ഭാര്യ)യും സ്വർഗത്തിൽ താമസിച്ചു കൊള്ളുക: അതിൽനിന്ന് നിങ്ങൾ ഉദ്ദേശിച്ചിടത്തു നിന്നു സുഭിക്ഷമായി രണ്ടാളും ഭുജിച്ചുകൊള്ളുക. ഈ വൃക്ഷത്തെ നിങ്ങൾ സമീപിക്കുകയും അരുത്; എന്നാൽ, നിങ്ങൾ രണ്ടുപേരും അക്രമികളിൽപെട്ടവരായിത്തീരും'.**

فَأَزَلَّهُمَا ٱلشَّيْطَـٰنُ عَنْهَا فَأَخْرَجَهُمَا مِمَّا كَانَا فِيهِ ۖ

**﴾36﴿ എന്നിട്ട് പിശാച് അവരെ അതിൽനിന്ന് വ്യതിചലിപ്പിച്ചു; അങ്ങിനെ അവർ രണ്ടാളും ഏതൊരു (സ്ഥിതിയിലായിരുന്നുവോ) അതിൽനിന്ന് അവരെ പുറത്താക്കി. നാം പറയുകയും ചെയ്തു:**

وَقُلْنَا ٱهْبِطُوا۟ بَعْضُكُمْ لِبَعْضٍ عَدُوٌّ

**'നിങ്ങൾ (എല്ലാവരും) ഇറങ്ങിപ്പോകുവിൻ, നിങ്ങളിൽ ചിലർ ചിലർക്ക് ശത്രുവാകുന്നു.**

وَلَكُمْ فِى ٱلْأَرْضِ مُسْتَقَرٌّ وَمَتَـٰعٌ إِلَىٰ حِينٍ ﴿٣٦﴾

**നിങ്ങൾക്ക് ഭൂമിയിൽ ഒരു (നിശ്ചിത) സമയംവരേക്കും (വസിക്കുവാനുള്ള) പാർപ്പിടവും (ജീവിക്കുവാനുള്ള) വിഭവവും ഉണ്ടായിരിക്കും.**

---

﴾35﴿ وَقُلْنَا നാം പറയുകയും ചെയ്തു يَاآدَمُ ആദമേ, اسْكُنْ നീ പാർത്തുകൊള്ളൂ أَنْتَ നീ(യും) وَزَوْجُكَ നിന്റെ ഇണയും الْجَنَّةَ സ്വർഗത്തിൽ, തോപ്പിൽ, وَكُلَا (രണ്ടുപേരും) ഭുജിക്കുകയും ചെയ്യുക مِنْهَا അതിൽനിന്ന് رَغَدًا സുഭിക്ഷം, വിശാലമായി حَيْثُ شِئْتُمَا നിങ്ങൾ(രണ്ടുപേരും)ഉദ്ദേശിച്ചേടത്തുനിന്ന്, ഉദ്ദേശിച്ച പ്രകാരം وَلَا تَقْرَبَا നിങ്ങൾ (രണ്ടാളും) സമീപിക്കുകയും അരുത് هَذِهِ الشَّجَرَةَ ഈ വൃക്ഷത്തെ فَتَكُونَا

فَأَزَلَّهُمَا ﴿36﴾ (വർ) അക്രമികളിൽപെട്ട مِنَ الظَّالِمِينَ എന്നാൽ നിങ്ങളായിത്തീരും عَنْهَا പിശാച്, ശൈത്വാൻ الشَّيْطَانُ എന്നിട്ടു അവരെ വ്യതിചലിപ്പിച്ചു, പിഴപ്പിച്ചു അതിൽനിന്ന് فَأَخْرَجَهُمَا അങ്ങനെ അവൻ അവരെ പുറത്താക്കി مِمَّا യാതൊന്നിൽ (ഏതൊന്നിൽ)നിന്ന് كَانَا അവർ രണ്ടുപേരുമായിരുന്നു فِيهِ അതിൽ وَقُلْنَا നാം പറയുകയും ചെയ്തു اهْبِطُوا നിങ്ങൾ ഇറങ്ങിക്കൊള്ളുവിൻ بَعْضُكُمْ നിങ്ങളിൽ ചിലർ لِبَعْضٍ ചിലർക്ക് عَدُوٌّ ശത്രുവാണ് وَلَكُمْ നിങ്ങൾക്കുണ്ട്താനും فِي الْأَرْضِ ഭൂമിയിൽ مُسْتَقَرٌّ പാർപ്പിടം وَمَتَاعٌ വിഭവവും إِلَىٰ حِينٍ ഒരുകാലം (സമയം)വരേക്കും

---

സുജൂദിന്റെ സംഭവത്തിനുശേഷം, ആദമിനെയും, അദ്ദേഹത്തിന്റെ ഭാര്യയായ ഹവ്വാ ഇ(അ)നെയും അല്ലാഹു സ്വർഗത്തിൽ താമസിപ്പിച്ചു. യഥേഷ്ടം എവിടെ നിന്നും എന്തും ഭക്ഷിക്കാനും അനുവദിച്ചു. പക്ഷേ, ഒരു നിശ്ചിത വൃക്ഷത്തിൽ നിന്ന് ഭക്ഷിക്കരുതെന്ന് പ്രത്യേകം അവരെ വിലക്കി. അതിൽ നിന്ന് ഭുജിക്കുന്നത് അക്രമമാണെന്നു പ്രത്യേകം ഉണർത്തുകയും ചെയ്തു. ഇത് ഒരു പരീക്ഷണമായിരുന്നു. അതിന്റെ പര്യവസാനം എന്തായിരിക്കുമെന്ന് അല്ലാഹുവിന് ശരിക്കും അറിയാം. അറിയാഞ്ഞിട്ടല്ല-പക്ഷേ, അതിനെത്തുടർന്നുള്ള നടപടികളെടുക്കുവാൻ അതൊരു കാരണമായി അല്ലാഹു നിശ്ചയിച്ചിരിക്കുകയാണ്. സ്വന്തം ആഭിജാത്യവും, അഹങ്കാരവും, അസൂയയും നിമിത്തമാണെങ്കിലും ഇബ്‌ലീസ് കാലാകാലം ആട്ടപ്പെട്ടവനായി ശപിക്കപ്പെടുവാൻ ഇടവന്നത് ആദമിന്റെ കാരണം കൊണ്ടാണല്ലോ. അതുകൊണ്ട് ആദം (അ) ആ പരീക്ഷണത്തിൽ വിജയിക്കുന്നത് അവന് സഹിക്കുവാൻ കഴിഞ്ഞില്ല. ദുരുപദേശങ്ങളും ദുഷ്പ്രേരണകളും നൽകി അവൻ അവരെ അബദ്ധത്തിൽ ചാടിച്ചു. അതെ, ആദമും ഹവ്വാഉം (അ) ആ വിലക്കപ്പെട്ട വൃക്ഷത്തിൽ നിന്ന് ഭക്ഷിച്ചുകളഞ്ഞു. അങ്ങനെ, അവരുടെ സ്വർഗീയജീവിതം അവർക്ക് നഷ്ടപ്പെടുവാനും, ഭൗമിക ജീവിതം നയിക്കുവാനും അവൻ കാരണമായിത്തീർന്നു.

ഭൂമിയിലേക്ക് അയക്കുമ്പോൾ, നിങ്ങൾ തമ്മിൽ ശത്രുക്കളായിരിക്കുമെന്നും, ഒരു നിശ്ചിതകാലം വരെ താമസിക്കുവാനുള്ള സൗകര്യവും, ജീവിക്കുവാനാവശ്യമായ വിഭവങ്ങളും അവിടെ ഉണ്ടായിരിക്കുമെന്നും പ്രത്യേകം ഓർമിപ്പിച്ചുകൊണ്ട് അല്ലാഹു അവരെ-ആദം, ഹവ്വാഉ് (അ) ഇബ്‌ലീസ് എന്നിവരെ-ഭൂമിയിലേക്കയച്ചു. ഇതായിരുന്നു അതിന്റെ അനന്തരഫലം. മനുഷ്യനും പിശാചും തമ്മിലുള്ള ആജീവനാന്ത ശത്രുതയും, മനുഷ്യർ തമ്മിലുണ്ടാകുന്ന ശത്രുതയും, ശത്രുത നിമിത്തം നേരിടാവുന്ന ഭവിഷ്യത്തുകളും സംബന്ധിച്ചു സദാ ജാഗരൂകരായിരിക്കണമെന്നുള്ള താക്കീതും, മനുഷ്യവർഗത്തിന് അല്ലാഹു നിശ്ചയിച്ച കാലാവധി തീരുംവരെ താമസിക്കുവാനുള്ള പാർപ്പിടസൗകര്യവും, ഉപജീവനമാർഗവും ഈ ഭൂമിയിൽ ഉണ്ടെന്നുള്ള വാഗ്ദാനവും സഹിതമാണ് അല്ലാഹു അവരെ ഭൂലോകത്തേക്കയക്കുന്നത്. അപ്പോൾ, പാർപ്പിടത്തിന് സ്ഥലം പോരാതെയോ, ഉപജീവനത്തിന് വിഭവങ്ങൾ മതിയാകാതെയോ മനുഷ്യൻ ഭൂമിയിൽ കഷ്ടപ്പെടുന്നുണ്ടെങ്കിൽ-യഥാർത്ഥത്തിൽ കഷ്ടപ്പാടൊന്നുമില്ല. കൃത്രിമമായ കഷ്ടപ്പാടേയുള്ളൂവെന്ന് തീർച്ചയാണ്-അത് മനുഷ്യനുണ്ടാക്കിയ ഏടാകൂടങ്ങളുടെയും, അക്രമ നിയമങ്ങളുടെയും, തെറ്റായ സമീപനങ്ങളുടെയും കാരണം കൊണ്ടുണ്ടാകുന്നതായിരിക്കും.

'മറയ്ക്കുക' എന്നർത്ഥമായ جَنٌّ (ജന്ന്) എന്ന മൂലത്തിൽ നിന്നുള്ള പദമാണ് جَنَّةٌ (ജന്നത്ത്). വൃക്ഷങ്ങൾ ധാരാളമുള്ള എല്ലാ തോട്ടങ്ങൾക്കും 'ജന്നത്ത്' എന്ന് പറയപ്പെ

ടും. വൃക്ഷങ്ങൾ അവയുടെ നിലം മൂടിമറക്കുമല്ലോ. സ്വർഗീയ വസ്തുക്കളും ഭൗമിക വസ്തുക്കളും തമ്മിൽ നാമമാത്ര ബന്ധമേയുള്ളുവെങ്കിലും സ്വർഗത്തിനും, സ്വർഗത്തോപ്പുകൾക്കും ആ വാക്ക് അറബിയിൽ ഉപയോഗിച്ചു വരുന്നു. ആദം നബി(അ)യെ അല്ലാഹു ആദ്യം താമസിപ്പിച്ച ആ 'ജന്നത്തു'കൊണ്ടുദ്ദേശ്യം വാനലോകത്ത് സ്ഥിതി ചെയ്യുന്ന സ്വർഗമായിരുന്നുവോ, ഭൂമിയിൽ തന്നെയുള്ള ഒരു പ്രത്യേക തോട്ടമായിരുന്നുവോ എന്നതിൽ രണ്ടഭിപ്രായമുണ്ട്. 'മുഅ്തസില, ഖദ്‌രിയ്യ എന്നീ കക്ഷികളും മറ്റു ചില പണ്ഡിതന്മാരും അഭിപ്രായപ്പെട്ടിരിക്കുന്നത് അത് ഭൂമിയിലെ ഒരു തോട്ടമായിരുന്നുവെന്നാകുന്നു. ഇത് അദനിലോ, ഫലസ്തീനിലോ, ഇറാക്വിലോ ആയിരുന്നുവെന്നും പക്ഷാന്തരങ്ങളുണ്ട്. ബൈബ്ളിൽ 'ഏദൻ തോട്ടം' എന്നാണിതിനെപ്പറ്റി പറഞ്ഞിരിക്കുന്നത്. 'ഏദെൻ തോട്ടത്തിന്റെ സ്ഥലം ഏതായിരുന്നുവെന്നു സൂക്ഷ്മമായി അറിയുവാനുള്ള പ്രയത്നങ്ങളൊന്നും ഫലപ്പെട്ടിട്ടില്ല' എന്നും 'ക്രിസ്തുവിന് മുമ്പ് ഗ്രന്ഥങ്ങൾ എഴുതിയ യഹൂദന്മാരും ആദ്യ ക്രിസ്ത്യാനികളിൽ ചിലരും അവരുടെ ഇഷ്ടംപോലെ ഏദെൻ തോട്ടത്തെ വർണിച്ചു' എന്നും, 'പുതിയ നിയമത്തിൽ 'പറുദീസാ' എന്നു പറഞ്ഞിരിക്കുന്നത് ഏദെൻ തോട്ടത്തെക്കുറിച്ചുള്ള ആശയത്തിൽ നിന്നു വന്നതാണ്' എന്നും 'വേദപുസ്തക നിഘണ്ടുവി'ൽ പ്രസ്താവിച്ചു കാണാം. എന്നാൽ, ഭൂരിപക്ഷം പണ്ഡിതന്മാരുടെയും അഭിപ്രായം അത് സ്വർഗം തന്നെയാണെന്നാകുന്നു. ക്വുർആനിൽനിന്നും ഹദീഥിൽ നിന്നും മനസ്സിലാക്കുവാൻ കഴിയുന്നതും ഇതുതന്നെ. പ്രത്യേക സന്ദർഭങ്ങളല്ലാത്തപ്പോൾ 'അൽ-ജന്നത്തു' (اَلْجَنَّةُ) എന്ന് സ്വർഗത്തെ ഉദ്ദേശിച്ചാണ് സാധാരണ പറയപ്പെടാറുള്ളതും.

വൃക്ഷത്തിൽ നിന്ന് ആദമും ഹവ്വാഉം ഭുജിച്ചതിനെത്തുടർന്ന് അവരോട് ഇറങ്ങിപ്പോകുവാൻ കൽപിച്ചപ്പോൾ 'ഒരു കാലംവരേക്ക് നിങ്ങൾക്ക് ഭൂമിയിൽ പാർപ്പിടവും വിഭവങ്ങളുമുണ്ട്' (وَلَكُمْ فِي الْأَرْضِ مُسْتَقَرٌّ وَمَتَاعٌ إِلَىٰ حِينٍ) എന്നാണല്ലോ അല്ലാഹു അവരോട് പറഞ്ഞത്. അപ്പോൾ അവർ ഇറങ്ങിപ്പോകുന്നത് ഭൂമിയിലേക്കാണെന്നും, അതുവരെ അവർ ഭൂമിയിൽ അല്ലായിരുന്നുവെന്നുമാണ് ഇതിൽനിന്ന് വ്യക്തമാകുന്നത്. സൂറ: ത്വാഹാ 118, 119 ൽ ഇതേ 'ജന്നത്തി'നെപ്പറ്റി ഇങ്ങിനെ വർണിച്ചിരിക്കുന്നു: ... إِنَّ لَكَ أَلَّا تَجُوعَ فِيهَا(നിനക്കവിടെ വിശക്കാതിരിക്കുകയും, നഗ്നമാകാതിരിക്കുകയും ചെയ്യാം. നിനക്കവിടെ ദാഹിക്കാതിരിക്കുകയും, വെയിൽ കൊള്ളാതിരിക്കുകയും ചെയ്യാം.-) ഈ വർണന ഭൂമിയിലെ തോട്ടത്തെക്കാൾ അനുയോജ്യമായത് സ്വർഗത്തോപ്പിനോടാണുതാനും. വിലക്കപ്പെട്ട വൃക്ഷത്തിൽ നിന്നും ഫലം തിന്നതോടുകൂടി ആദമിന്റെയും ഹവ്വാഇന്റെയും അപമാനം - നഗ്നത - അവർക്ക് വെളിപ്പെട്ടുവെന്നും, അവർ ഇലയെടുത്ത് അത് മറക്കുവാൻതുടങ്ങി എന്നും (بَدَتْ لَهُمَا سَوْآتُهُمَا وَطَفِقَا يَخْصِفَانِ) സൂറ: അഅ്റാഫ് 22 ലും വരുന്നുണ്ട്. ഇതും ഭൂമിയിലെ തോട്ടമല്ലെന്നാണ് കാണിക്കുന്നത്. കൂടാതെ, ബൈബ്ളിന്റെ പഴയ നിയമത്തിലെ 'ഏദൻ' എന്ന വാക്കും, പുതിയ നിയമത്തിലെ 'പറുദീസാ' എന്ന വാക്കും ക്വുർആനിലെ അദ്ൻ (عَدْنٌ), 'ഫിർദൗസ്' فِرْدَوْس എന്നീ വാക്കുകളുടെ ഒരു വകഭേദമാണെന്നുള്ളതിൽ സംശയമില്ല. ക്വുർആനിലാകട്ടെ, ഈ വാക്കുകൾ ഉപയോഗിച്ചിരിക്കുന്നത് സ്വർഗത്തെക്കുറിച്ചാണ് താനും (18: 107; 23: 11; 13: 23; 18: 31;) മുതലായവ നോക്കുക)

ആദം നബി(അ)യോട് വിരോധിക്കപ്പെട്ട വൃക്ഷം ഏതായിരുന്നുവെന്ന് നിർണയിക്കുവാൻ തെളിവുകളൊന്നുമില്ല. അതിന്റെ പേരറിയുന്നതിൽ വിശേഷിച്ചു പ്രയോജന

മില്ലതാനും. ആ വൃക്ഷം ഏതാണെന്നു നിർണയിക്കുന്നതിന് തക്കതായ ഒരു തെളിവു മില്ലെന്നും, ചില ആളുകൾ പേരു പറഞ്ഞു കാണുന്ന വൃക്ഷങ്ങളിൽഏതെങ്കിലും ഒന്നോ വേറെ ഏതെങ്കിലും ഒന്നോ ആവാമെന്നും, അതറിയാത്തതുകൊണ്ട് ഒരു ദോഷവും പറ്റുവാനില്ലെന്നും ഇബ്നു കഥീർ, റാസി (റ) മുതലായ മഹാൻമാർ ചൂണ്ടിക്കാട്ടിയിരിക്കുന്നതും പ്രസ്താവ്യമാകുന്നു.

فَتَلَقَّىٰٓ ءَادَمُ مِن رَّبِّهِۦ كَلِمَٰتٍ فَتَابَ عَلَيْهِ ۚ إِنَّهُۥ هُوَ ٱلتَّوَّابُ ٱلرَّحِيمُ ﴿٣٧﴾

**﴾37﴿ അനന്തരം ആദം തന്റെ രക്ഷിതാവിങ്കൽ നിന്ന് ചില വാക്കുകൾ ഏറ്റെടുത്തു (പഠിച്ചു). അങ്ങനെ അവൻ, അദ്ദേഹത്തിന് പശ്ചാത്താപം സ്വീകരിച്ചു (കൊടുത്തു). നിശ്ചയമായും അവൻ തന്നെയാണ് പശ്ചാത്താപം വളരെ സ്വീകരിക്കുന്നവനും, കരുണാനിധിയുമായുള്ളവൻ.**

---

﴾37﴿ فَتَلَقَّى എന്നിട്ട് (അനന്തരം) ഏറ്റെടുത്തു, കണ്ടെടുത്തു (പഠിച്ചു) آدَمُ ആദം مِنْ رَبِّهِ തന്റെ റബ്ബിൽനിന്ന് كَلِمَاتٍ ചില വാക്കു (വാക്യം)കളെ فَتَابَ عَلَيْهِ അങ്ങനെ അവൻ മടങ്ങി (പശ്ചാത്താപം സ്വീകരിച്ചു) അദ്ദേഹത്തിന്റെ പേരിൽ إِنَّهُ هُوَ നിശ്ചയമായും അവൻ തന്നെ التَّوَّابُ പശ്ചാത്താപം വളരെ സ്വീകരിക്കുന്നവൻ الرَّحِيمُ കരുണാനിധി.

---

തന്റെ പക്കൽ വന്നുപോയ തെറ്റിനെപ്പറ്റി ആദം (അ) ഖേദിച്ചു. പശ്ചാത്തപിച്ചു മടങ്ങേണ്ടുന്ന വിധവും അതിനുള്ള വാക്കുകളും അല്ലാഹുവിങ്കൽ നിന്നുതന്നെ അദ്ദേഹത്തിന് ലഭിച്ചു. മനുഷ്യചരിത്രത്തിലെ ഒന്നാമത്തെ തെറ്റും ഒന്നാമത്തെ പശ്ചാത്താപവുമാണല്ലോ അദ്ദേഹത്തിന്റേത്. അങ്ങനെ, ആ വാക്കുകൾ മുഖേന അദ്ദേഹം പാപമോചനം തേടുകയും അല്ലാഹു അത് സ്വീകരിച്ചു പൊറുത്തു കൊടുക്കുകയും ചെയ്തു എന്നു സാരം. ആ വാക്യങ്ങൾ ഏതായിരുന്നുവെന്നു സൂറഃ അഅ്റാഫ്, 23-ാം വചനത്തിൽ നിന്നു മനസ്സിലാക്കാവുന്നതാണ്. ആദമും ഹവ്വാഉം (അ) ആ വിലക്കപ്പെട്ട വൃക്ഷത്തിൽനിന്ന് ഭുജിച്ച സംഭവം വിവരിച്ചുകൊണ്ടു അതിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു: قَالاَ رَبَّنَا ظَلَمْنَا أَنفُسَنَا وَإِن لَّمْ تَغْفِرْ لَنَا وَتَرْحَمْنَا لَنَكُونَنَّ مِنَ الْخَاسِرِينَ–الأَعْرَاف (അവർ രണ്ടുപേരും പറഞ്ഞു: ഞങ്ങളുടെ റബ്ബേ, ഞങ്ങൾ ഞങ്ങളോടു തന്നെ അക്രമം പ്രവർത്തിച്ചിരിക്കുന്നു. നീ ഞങ്ങൾക്ക് പൊറുത്തുതരുകയും, ഞങ്ങളോട് കരുണ കാണിക്കുകയും ചെയ്യാത്തപക്ഷം, നിശ്ചയമായും ഞങ്ങൾ നഷ്ടക്കാരിൽ പെട്ടവരായിത്തീരുന്നതാണ്! (7: 23) ഇതാണ് ആദം (അ) അല്ലാഹുവിൽനിന്ന് പഠിച്ച ആ വാക്കുകൾ എന്ന് മുജാഹിദ്, സഈദുബ്നുൽ മുസയ്യബ്, ആബുൽ ആലിയ (റ) തുടങ്ങിയ പല മഹാന്മാരും പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടിട്ടുമുണ്ട്. മറ്റു ചില രിവായത്തുകളിൽ കാണാവുന്നതുപോലെ, ഈ വാക്യങ്ങൾക്ക് പുറമെ വേറെയും വല്ല പ്രാർത്ഥനാവാക്യങ്ങളും അവർ പറഞ്ഞുകൂടായ്കയില്ല, പക്ഷേ, സ്വീകരിക്കത്തക്കതെളിവുകളൊന്നുമില്ല.

നബി തിരുമേനിﷺ, അലി, ഫാത്വിമഃ, ഹസൻ, ഹുസൈൻ (റ) എന്നിവരുടെ 'ഹക്ക്'കൊണ്ടാണവർ പ്രാർത്ഥിച്ചതെന്ന് ഒരു വ്യാജ ഹദീഥ് ചില ഗ്രന്ഥങ്ങളിൽ കാണാം. ഇത് ശീആ കക്ഷിയിലെ അതിരുകവിഞ്ഞ ഒരു വിഭാഗമായ رَافِضَة (റാഫിദ്വ)കളാൽ നിർമിതമാണെന്നുള്ളതിൽ സംശയമില്ല. ഇതിന്റെ നിവേദകനായ അംറുബ് നുഥാബിത്ത് വ്യാജഹദീഥ് ഉദ്ധരിക്കുന്നവനാണെന്നും റാഫിദീയാണെന്നും മറ്റും പലമഹാൻമാരും പ്രസ്താവിച്ചിരിക്കുന്നു.(*)

تَابَ (താബ) എന്നാൽ 'മടങ്ങി' എന്ന് ഭാഷാർത്ഥം. تَابَ إِلَى الله (അവൻ അല്ലാഹുവിങ്കലേക്ക് മടങ്ങി) എന്ന് പറയുമ്പോൾ ചെയ്തുപോയതിനെപ്പറ്റി അവൻ ഖേദിക്കുകയും പശ്ചാത്തപിച്ചു മടങ്ങുകയും ചെയ്തുവെന്ന് ഉദ്ദേശ്യമായിരിക്കും. تَابَ الله عَلَيْهِ (അവന്റെ മേൽ അല്ലാഹു മടങ്ങി) എന്നു പറയുമ്പോൾ അല്ലാഹു അവന്റെ പശ്ചാത്താപം സ്വീകരിച്ചു - പാപം പൊറുത്തു കൊടുത്തു എന്നാണുദ്ദേശ്യം. ഈ അടിസ്ഥാനത്തിലാണ് മടക്കത്തിന്റെ കർത്താവ് സൃഷ്ടികളായിരിക്കുമ്പോൾ ആ ക്രിയക്കും അതിൽ നിന്നുള്ള മറ്റു പദങ്ങൾക്കും പശ്ചാത്തപിക്കുക എന്നും, അല്ലാഹു ആയിരിക്കുമ്പോൾ പശ്ചാത്താപം സ്വീകരിക്കുക എന്നും അർത്ഥം കൽപിക്കപ്പെടുന്നത്, അല്ലാഹു പറയുന്നു:

قُلْنَا ٱهْبِطُوا۟ مِنْهَا جَمِيعًا ۖ فَإِمَّا يَأْتِيَنَّكُم مِّنِّى هُدًى فَمَن تَبِعَ هُدَاىَ فَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٣٨﴾

**﴾38﴿ നാം പറഞ്ഞു: 'നിങ്ങൾ മുഴുവനും ഇവിടെ നിന്നു ഇറങ്ങിപ്പോയിക്കൊള്ളുക. എന്നിട്ട് എന്റെ പക്കൽനിന്ന് വല്ല മാർഗ ദർശനവും നിങ്ങൾക്കു വരുന്നപക്ഷം (അത്) - തീർച്ച തന്നെ - അപ്പോൾ എന്റെ മാർഗദർശനം ആർ പിൻപറ്റിയോ, അവരുടെ മേൽ യാതൊരു ഭയവുമില്ല; അവർ വ്യസനിക്കുകയുമില്ല.**

وَٱلَّذِينَ كَفَرُوا۟ وَكَذَّبُوا۟ بِـَٔايَـٰتِنَآ أُو۟لَـٰٓئِكَ أَصْحَـٰبُ ٱلنَّارِ ۖ هُمْ فِيهَا خَـٰلِدُونَ ﴿٣٩﴾

**﴾39﴿ 'അവിശ്വസിക്കുകയും, നമ്മുടെ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കുകയും ചെയ്തവരാകട്ടെ അക്കൂട്ടർ നരകത്തിന്റെ ആൾക്കാരാകുന്നു; അവരതിൽ സ്ഥിരവാസികളായിരിക്കും.**

---

﴾38﴿ قُلْنَا നാം പറഞ്ഞു اهْبِطُوا നിങ്ങൾ ഇറങ്ങിപ്പോകുവിൻ مِنْهَا ഇതിൽനിന്നു جَمِيعًا മുഴുവൻ, എല്ലാവരും, فَإِمَّا يَأْتِيَنَّكُمْ എന്നിട്ട് നിങ്ങൾക്കു നിശ്ചയമായും വരുന്നപക്ഷം مِنِّي എന്റെ പക്കൽനിന്ന് هُدًى ഒരു മാർഗദർശനം فَمَنْ അപ്പോൾ ആർ تَبِعَ പിൻപറ്റി هُدَايَ എന്റെ മാർഗദർശനം فَلا خَوْفٌ എന്നാൽ ഒരു ഭയവുമില്ല عَلَيْهِمْ

---

(*) صيانة الانسان لمحمد بشير السهوانی الهندی

അവരുടെ മേൽ وَلَا هُمْ يَحْزَنُونَ അവർ വ്യസനിക്കുകയുമില്ല. ﴾39﴿ وَالَّذِينَ യാതൊരുവർ كَفَرُوا അവർ അവിശ്വസിച്ചു وَكَذَّبُوا അവർ കളവാക്കുകയും ചെയ്തു بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ أُولَٰئِكَ അക്കൂട്ടർ, അവർ أَصْحَابُ النَّارِ നരകക്കാരാണ്, നരകത്തിന്റെ ആൾക്കാരാകുന്നു هُمْ فِيهَا അവർ അതിൽ خَالِدُونَ സ്ഥിരവാസികൾ(ശാശ്വതന്മാർ)ആയിരിക്കും.

---

മനുഷ്യവർഗത്തിന്റെ മാതാപിതാക്കളായ ആദം (അ)നെയും, ഹവ്വാഉ് (അ)നെയും, ഭൂമിയിലേക്കയക്കുമ്പോൾ അവർ മുഖാന്തരം മനുഷ്യ സന്താനങ്ങൾക്കാകമാനം വേണ്ടി അല്ലാഹു നൽകിയ മറ്റൊരു അറിയിപ്പാണിത്. നല്ലതും ചീത്തയും, ഗുണവും ദോഷവും, നന്മയും, തിന്മയും, സുഖവും ദുഃഖവും കലർന്ന ഒരു ജീവിതമാണ് നിങ്ങൾക്കവിടെ നേരിടാനുള്ളത്. നിങ്ങളുടെ നന്മക്കും ഗുണത്തിനും ആവശ്യമായ മാർഗദർശനങ്ങൾ ഞാൻ നൽകിക്കൊണ്ടിരിക്കും. അഥവാ, പ്രവാചകൻമാർ, വേദഗ്രന്ഥങ്ങൾ, സന്ദേശങ്ങൾ, ദൃഷ്ടാന്തങ്ങൾ മുതലായവ വഴി നിങ്ങൾക്കാവശ്യമായ ഉപദേശനിർദ്ദേശങ്ങൾ നിങ്ങൾക്ക് എന്റെ പക്കൽ നിന്ന് ലഭിച്ചുകൊണ്ടിരിക്കും. ആ മാർഗദർശനങ്ങൾ സ്വീകരിച്ചു അതുപ്രകാരം നിങ്ങളവിടെ ജീവിതം നയിക്കുന്നപക്ഷം, ഇഹത്തിലോ പരത്തിലോ ഭാവിയെക്കുറിച്ച് നിങ്ങൾക്ക് ഒട്ടും ഭയപ്പെടേണ്ടി വരികയില്ല. കഴിഞ്ഞതിനെപ്പറ്റി നിങ്ങൾ വ്യസനിക്കേണ്ടതായും വരികയില്ല. നേരെ മറിച്ച്, ആ മാർഗദർശനങ്ങൾ സ്വീകരിക്കാതെ നിരാകരിക്കുകയും നിഷേധിക്കുകയുമാണെങ്കിൽ, അങ്ങിനെയുള്ളവർക്ക് ശാശ്വതമായ നരകശിക്ഷയായിരിക്കും ആധാരം. എന്നൊക്കെയാണ് ഈ അറിയിപ്പിന്റെ സാരം.

വ്യാഖ്യാനക്കുറിപ്പ്-1

## ആദം നബി(അ)യുടെയും, ഇബ്‌ലീസിന്റെയും കഥ ഒരു ഉദാഹരണം മാത്രമാണോ?

ആദം നബി(അ)യുടെയും ഇബ്‌ലീസിന്റെയും കഥ ഖുർആനിൽ പല പ്രാവശ്യം വ്യക്തമായ ഭാഷയിൽ ആവർത്തിക്കപ്പെട്ടിട്ടുള്ളതാണ്. പക്ഷേ, ഹൃദയത്തിൽ ചില പ്രത്യേക താൽപര്യം വെച്ചുകൊണ്ടിരിക്കുന്നവർക്ക് ഖുർആൻ എത്രതന്നെ സ്പഷ്ടമാക്കിപ്പറഞ്ഞ വിഷയവും, തങ്ങളുടെ ഇഷ്ടത്തിനൊത്ത് വ്യാഖ്യാനിക്കാതിരിക്കുവാൻ മനസ്സ് വരികയില്ലല്ലോ. സാധാരണക്കെതിരായോ, പഞ്ചേന്ദ്രിയങ്ങൾക്കതീതമായോ ഉള്ള വസ്തുക്കളെയും, വസ്തുതകളെയും ഖുർആനിലോ, ഹദീഥിലോ പ്രസ്താവിച്ചതുകൊണ്ടുമാത്രം-തങ്ങളുടെ ശാസ്ത്രത്തിന്റെയും, യുക്തിയുടെയും അനുമതി കിട്ടാതെ-സമ്മതിച്ചു കൊടുക്കുവാൻ ഇവർക്ക് സാധ്യമല്ല. അതുകൊണ്ട് ഇവർ പലപ്പോഴും വിഷമിക്കാറുണ്ട്. അതിൽ ഒന്നാണ് ഈ കഥയും. ഇത് യഥാർത്ഥത്തിൽ സംഭവിച്ച ഒരു കഥയല്ലെന്നും, മനുഷ്യജീവിതത്തെ ഉദാഹരിക്കുന്ന ഒരു ഉദാഹരണം മാത്രമാണെന്നുമത്രെ ഇവർ സമർത്ഥിക്കുന്നത്. ഇതിനായി, പരസ്പര വിരുദ്ധവും, ബാലിശവുമായ ചില ദുർവ്യാഖ്യാനങ്ങൾ ഇവർ ചെയ്യേണ്ടി വന്നിരിക്കുന്നു.

ഇവരിൽ, വളരെ പുരോഗമനേച്ഛുക്കളാണെന്ന് ഗണിക്കപ്പെടുന്ന ചിലർ ഇവിടെ പ്രസ്താവിക്കുന്നതിന്റെ ചുരുക്കം ഇതാണ്.: 'മനുഷ്യൻ വളരെ ഉൽകൃഷ്ടനും ഉന്നത

നുമാണ്. നൻമക്കു മാത്ര(*)മുള്ള വാസനയോടുകൂടി സൃഷ്ടിക്കപ്പെട്ടവനാണ്. വേണമെങ്കിൽ അവന് ഈ ലോകത്തെ സ്വർഗമയമാക്കാം; നരകമാക്കാം. നരകശിക്ഷയുടെ എല്ലാ വശങ്ങളും ഇവിടെ അനുഭവിക്കാം. ഈ പ്രപഞ്ചത്തെ അടക്കി ഭരിക്കുവാനും ശ്രമിക്കാം. എല്ലാവസ്തുക്കളും അവന് കീഴ്പ്പെട്ടാണിരിക്കുന്നത്. എല്ലാം അവന് തല കുനിക്കണം... പക്ഷേ, അവന് മറ്റൊരു സ്വഭാവമുണ്ട്: അവൻ പുരോഗമനേച്ഛുവാകകൊണ്ട് ആരെങ്കിലും വല്ലതും ചൂണ്ടിക്കാട്ടികൊടുത്താൽ വേഗം അതിനു വശംവദനാകും, ദോഷങ്ങളെക്കുറിച്ചു ചിന്തിക്കുകയില്ല. ഒടുക്കം വേദിക്കും. ഈ സ്വഭാവമാണ് ഈ കഥയിൽ ചൂണ്ടിക്കാട്ടുന്നത്... ആനന്ദസാഗരത്തിൽ ആറാടിക്കൊണ്ടിരിക്കുമ്പോൾ, അവന് പലതും തോന്നും. ചിലപ്പോൾ പത്ഥ്യമല്ലാത്തതു അല്പമൊന്നുകഴിക്കും. അപ്പോഴേക്കും മട്ടുമാറി തലചുറ്റും, ഛർദ്ദിക്കും, പിച്ചുംപേയും പറയും, വസ്ത്രമഴിയും, നഗ്നത വെളിപ്പെടും. എല്ലാം കഴിഞ്ഞു ബോധം വരുമ്പോൾ ലജ്ജിച്ചു തല താഴ്ത്തും. തുണി അഴിഞ്ഞുപോയവൻ കുറേ ഇല പറിച്ചു പൊത്തിപ്പിടിക്കും. ഇങ്ങിനെ പല വിധത്തിലും തന്റെ പോരായ്മ മൂടിവെക്കുവാൻ പല ഉപായവും ഉപയോഗിക്കും. ഫലമെന്ത്? എന്നിങ്ങനെ മനുഷ്യജീവിതത്തെ ഉദാഹരിച്ചതാണ് ആദമിന്റെയും ഇബ്‌ലീസിന്റെയും കഥ. ഇതാണ് ഇവരുടെ വർണ്ണനയുടെ സ്വഭാവം. ഇപ്പറഞ്ഞതിൽ, ഈ കഥ വെറും ഒരു സങ്കല്പ കഥയാണെന്നു ഖണ്ഡിതമായി പ്രസ്താവിച്ചിട്ടില്ലെങ്കിലും ഇതു കേവലം ഒരു യഥാർത്ഥ സംഭവമല്ലെന്നുള്ള പശ്ചാത്തലത്തിലാണ് ഈ വർണന എന്ന് പറയേണ്ടതില്ല. താഴെക്കാണുന്ന ഇവരുടെ ചില ന്യായവാദങ്ങളിൽ നിന്ന് ഈ വസ്തുത കൂടുതൽ സ്പഷ്ടമായി കാണാവുന്നതുമാണ്.

ഈ സംഭവം ക്വുർആനിൽ പലേടത്തും ആവർത്തിച്ചു പ്രസ്താവിക്കപ്പെട്ടിട്ടുണ്ടെന്ന് പറഞ്ഞുവല്ലോ. സൂഃ അഅ്റാഫ്: 11–27 ലാണ് കൂടുതൽ വിശദീകരിച്ചിട്ടുള്ളത്. ഇങ്ങിനെ ആവർത്തിച്ചു പറയുന്നത് അതിൽ നിന്ന് നമുക്ക് ചില പാഠങ്ങൾ പഠിക്കേണ്ടതുള്ളതുകൊണ്ടുതന്നെയാണ്, സംശയമില്ല. ഇവർ ചൂണ്ടിക്കാട്ടിയ മേലുദ്ധരിച്ച കഥാപാഠങ്ങളുടെ ചില വശങ്ങൾ സ്വീകാര്യങ്ങളാണെങ്കിലും അതിലെ മറ്റു ചില വശങ്ങൾ ഇസ്‌ലാമിന്റെയും ക്വുർആന്റെയും അദ്ധ്യാപനങ്ങൾക്ക് നിരക്കാത്തവയാണ് എന്ന് പറയാതിരിക്കുവാൻ തരമില്ല. ഭൗതികലക്ഷ്യം വെച്ചുകൊണ്ടും, മനുഷ്യന് ഇല്ലാത്ത കഴിവുകൾ സ്ഥാപിച്ചുകൊണ്ടുമുള്ള ഭാഗങ്ങൾ ഒഴിച്ചു ബാക്കിഭാഗം സാമാന്യേന കഥാപാഠമായി നമുക്കും സ്വീകരിക്കാം. വേണ്ടാ, ഈ കഥയിൽ നിന്ന് നാം പഠിക്കേണ്ടുന്ന പാഠങ്ങളെ അല്ലാഹു തന്നെ ക്വുർആനിൽ പലേടത്തായി ചൂണ്ടിക്കാട്ടിത്തന്നിട്ടുണ്ട്. ഈ കഥ വിസ്തരിച്ചു പറഞ്ഞശേഷം സൂഃ അഅ്റാഫിൽ ഇങ്ങിനെ പറയുന്നു: يَابَنِي آدَمَ لَا يَفْتِنَنَّكُمُ الشَّيْطَانُ كَمَا أَخْرَجَ أَبَوَيْكُم مِّنَ الْجَنَّةِ - الاعراف:٢٧ (ആദമിന്റെ സന്തതികളേ! പിശാച് നിങ്ങളുടെ മാതാപിതാക്കളെ സ്വർഗത്തിൽനിന്ന് പുറത്താക്കിയതുപോലെ, നിങ്ങളെ അവൻ കുഴപ്പത്തിലാക്കാതിരിക്കട്ടെ).

സൂറത്തുൽ കഹ്ഫിൽ ഈ കഥ ചുരുക്കിപ്പറഞ്ഞശേഷം ഇങ്ങിനെ പറയുന്നു: أَفَتَتَّخِذُونَهُ وَذُرِّيَّتَهُ أَوْلِيَاءَ مِن دُونِي وَهُمْ لَكُمْ عَدُوٌّ -الكهف : ٥٠ (എന്നിരിക്കെ, എന്നെ വിട്ട്

***(*) നന്മക്കു മാത്രമുള്ള വാസനയാണ് മനുഷ്യനുള്ളതെന്ന വാദം തുടങ്ങി ചിലതെല്ലാം ഇതിൽ വിമർശനാർഹമാണ്. സന്ദർഭം മറ്റൊന്നായതുകൊണ്ട് അതിനെപ്പറ്റി പ്രത്യേകം ഇവിടെ സ്പർശിക്കുന്നില്ല.***

അവനെയും – ഇബ്‌ലീസിനെയും – അവന്റെ സന്തതികളെയും നിങ്ങൾ കാര്യകർത്താക്കളാക്കുന്നുവോ? അവരാകട്ടെ, നിങ്ങൾക്ക് ശത്രുക്കളാണ്!) ഇതുപോലെയുള്ള ഉദാഹരണങ്ങൾ വേറെയും കാണാം. ഈ കഥയിൽനിന്നു പഠിക്കേണ്ടുന്ന പ്രധാന പാഠങ്ങൾ ആ ക്വുർആൻ വചനങ്ങളിൽ നിന്നുതന്നെ നമുക്ക് വ്യക്തമാണ്.

എന്നാൽ, മേൽപറഞ്ഞ പാഠങ്ങൾക്കുവേണ്ടി 'ആദം (അ), ആദമിന്റെ ഭാര്യ (ഹവ്വാഉ്), ഇബ്‌ലീസ് (പിശാച്), സുജൂദ്, സ്വർഗം, വൃക്ഷം, നഗ്നത വെളിപ്പെടൽ, ഇലയെടുത്ത് നഗ്നത മറക്കൽ' ആദിയായി ആയത്തുകളിൽ സ്പഷ്ടമായ ഭാഷയിൽ–ഉപമാലങ്കാരങ്ങളുടെ പ്രതീതിയൊന്നും കലരാത്ത ഭാഷയിൽ – പ്രസ്താവിച്ചിട്ടുള്ളതെല്ലാം സങ്കൽപവും ഉപമാലങ്കാരപ്രയോഗങ്ങളുമാണെന്ന് സമ്മതിക്കുവാൻ, അല്ലാഹുവിലും ക്വുർആനിലും യഥാർത്ഥമായി വിശ്വസിക്കുന്ന ആർക്കും തന്നെ ധൈര്യം വരികയില്ല. അത് വാസ്തവത്തിൽ ക്വുർആനിനെ ഒരു കഥയോ നോവലോ ആക്കുന്ന ഏർപ്പാടായിരിക്കും തികച്ചും സ്പഷ്ടമായ ഭാഷയിൽ ആവർത്തിച്ചു വിവരിക്കുകയും, യഥാർത്ഥ സംഭവമാണെന്ന അടിസ്ഥാനത്തിൽ മറ്റു പല കാര്യങ്ങളും അതോട് ബന്ധപ്പെടുത്തി പ്രസ്താവിക്കുകയും ചെയ്തിരിക്കെ, പിന്നെയും അതൊരു ഉപമ മാത്രമാണെന്നുവെച്ച് വ്യാഖ്യാനം നൽകുന്നത് തീർച്ചയായും ക്വുർആന്റെ നേർക്കുള്ള വമ്പിച്ച ഒരു കയ്യേറ്റമത്രെ. يُحَرِّفُونَ الْكَلِمَ عَن مَّوَاضِعِهِ (വേദഗ്രന്ഥത്തിലെ വാക്കുകളെ അവർ സ്ഥാനമാറ്റം ചെയ്യുന്നു) എന്ന് വേദക്കാരെപ്പറ്റി അല്ലാഹു പ്രസ്താവിച്ച കൂട്ടത്തിൽ ഇത് ഉൾപ്പെടുകയില്ലേ എന്ന് ഭയപ്പെടേണ്ടിയിരിക്കുന്നു!

തൗറാത്തിൽ (ബൈബ്ളിൽ) ആദം നബി(അ)ക്ക് സൂജൂദു ചെയ്യുവാൻ കല്പിച്ച വിവരം കാണുന്നില്ല. പക്ഷേ, വൃക്ഷത്തിൽ നിന്നു ഭുജിച്ച സംഭവവും മറ്റും കാണാം. ക്വുർആനോട് യോജിച്ച ഏത്ഭാഗവും പൂർവ്വ ഗ്രന്ഥങ്ങളിൽ കണ്ടാലത് തിരസ്കരിക്കുവാൻ പാടില്ല. ക്വുർആനോട് എതിരായ ഭാഗമേതും സ്വീകരിക്കുവാനും പാടില്ല. ഈ വിഷയത്തിൽ മുസ്‌ലിംകൾക്കിടയിൽ തർക്കമില്ലാത്തതാണ്. എന്നാൽ, ഈ കഥാവിവരണത്തിൽ, തൗറാത്തിന്റെ വാചകങ്ങൾ ചിലത് ക്വുർആൻ വാക്യങ്ങളോട് തികച്ചും യോജിക്കുന്നതും, ചിലത് യോജിക്കാത്തതുമാകുന്നു. എന്നിരിക്കെ, ഈ വിഷയകമായി തൗറാത്തിലുള്ളത് അപ്പടി കെട്ടുകഥയാണെന്നുപറഞ്ഞു തള്ളിക്കളയുകയും, അതിൽനിന്നാണ് ഇതൊരു യഥാർത്ഥ സംഭവമാണെന്നു മുസ്‌ലിംകൾ കരുതിപ്പോരുവാൻ ഇടവന്നതെന്നു ധ്വനിപ്പിക്കുകയുമാണ് ഇക്കൂട്ടർ ചെയ്യുന്നത്. ഇതു ഒട്ടും ശരിയല്ല. ക്വുർആനിലും, തൗറാത്തിലും, ഒരേവിധത്തിൽ വ്യക്തമായിപ്പറഞ്ഞതിനെ, അതിന്റെ സാക്ഷാൽ രൂപത്തിൽ ഇവർക്ക് സ്വീകരിക്കുവാൻ കഴിയാത്ത അതേ സമയത്ത്, തങ്ങളുടെ വാദത്തിന് അൽപം ഗുണമായിക്കാണുന്ന ചിലഭാഗങ്ങൾ അതേ തൗറാത്തിന്റെ വാക്കുകളിൽ നിന്നുതന്നെ ഇവർ എടുത്തുദ്ധരിക്കുകയും, തെളിവായി സ്വീകരിക്കുകയും ചെയ്യുന്നു.

സ്വർഗത്തിൽവെച്ച് ആദം നബി(അ)യോട് വിരോധിക്കപ്പെട്ട വൃക്ഷം ഏതായിരുന്നുവെന്ന് പരിശോധിക്കേണ്ട കാര്യം നമുക്കില്ല. എങ്കിലും അതേതായിരുന്നുവെന്നതിനെക്കുറിച്ചു പല ക്വുർആൻ വ്യാഖ്യാതാക്കളും അഭിപ്രായം പറഞ്ഞുകാണുമെന്ന് തീർച്ചയാണ്. അക്കൂട്ടത്തിൽ 'നെല്ല്, ഗോതമ്പ്, മുന്തിരി' എന്നൊക്കെ പറഞ്ഞവരുണ്ട്. ഇതിനെപ്പറ്റി ക്വുർആൻ ഉപയോഗിച്ചവാക്ക് شَجَرَةٌ (ശജറത്ത്) എന്നാകുന്നു. 'വൃക്ഷം,

മരം' എന്നൊക്കെയാണ് ഈ പദത്തിന് അർത്ഥം. ചെറിയ ചെടികൾക്കും ഈ വാക്ക് അറബിയിൽ ഉപയോഗിക്കപ്പെടുമെങ്കിലും, കാൺഡത്തിന്മേൽ നിലകൊള്ളുന്ന വൃക്ഷ ത്തിനാണ് സാധാരണ അതു ഉപയോഗിക്കപ്പെടാറുള്ളത്. ഈ വസ്തുതയെ പൊക്കി പ്പിടിച്ചുകൊണ്ട് മേൽസൂചിപ്പിച്ച അഭിപ്രായക്കാരെപ്പറ്റി: 'ക്വുർആൻ ഉപയോഗിച്ച വാക്കു പോലും ഇവർ ഗൗനിച്ചില്ല' എന്നും, സസ്യങ്ങൾക്കും വള്ളികൾക്കും ആ വാക്ക് (ശജറ ത്ത്) അറബിയിൽ ഉപയോഗിക്കുകയില്ല' എന്നും മറ്റും പറഞ്ഞ് ഇക്കൂട്ടർ പരിഹസിച്ചു കാണാം. (*) അതെ അവസരത്തിൽ ഇവിടെ വൃക്ഷം (ശജറത്ത്) കൊണ്ടുദ്ദേശ്യം 'തിൻമ യാണെന്ന് ഇവർ ജൽപിക്കുകയും ചെയ്യുന്നു. 'തിൻമ'ക്കു 'വൃക്ഷ'മെന്നും 'തിൻമ ചെയ്തു' എന്നതിന്ന് 'വൃക്ഷത്തിൽനിന്ന് തിന്നു فَأكلاَ مِنْهَا എന്നും പറയാമെങ്കിൽ, നെല്ലിനും മുന്തിരിക്കും എന്ത്കൊണ്ട് വൃക്ഷമെന്ന് പറഞ്ഞുകൂടാ?

شَجَرَةٌ (വൃക്ഷം) കൊണ്ട് ഇവിടെ 'തിൻമയാണുദ്ദേശ്യമെന്ന് സ്ഥാപിക്കുവാൻ ഇവർ കൊണ്ടുവരുന്ന തെളിവുകളാണ് കൂടുതൽ വിചിത്രം.

(1) സൂ: അഅ്റാഫ് 19 ൽ പിശാചിന്റെ അനുസരണക്കേടും ധിക്കാരവും എടുത്തു പറഞ്ഞതിനെത്തുടർന്നുകൊണ്ടാണ് وَلاَ تَقْرَبَا هَـٰذِهِ الشَّجَرَةَ (ഈ വൃക്ഷത്തെ സമീപി ക്കരുത്) എന്നു പറഞ്ഞിരിക്കുന്നത്.

(2) തൗറാത്തിൽ (ഉൽപത്തി: 2: 17 ൽ) 'നൻമതിൻമകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷം' എന്നു ഈ വൃക്ഷത്തെ വിശേഷിപ്പിച്ചത്.

(3) ക്വുർആനിൽ (14: 24 -26) നന്മയെയും തിൻമയെയും ഓരോ വൃക്ഷത്തോട് ഉപ മിച്ചത്. ഇവയാണുപോൽ, ഇതിനുള്ള തെളിവുകൾ!

പിശാചിന്റെ സ്വഭാവത്തെപ്പറ്റി പ്രസ്താവിച്ചതിനെത്തുടർന്ന 'ഈ വൃക്ഷത്തെ സമീ പിക്കരുത്' (وَلاَ تَقْرَبَا هَـٰذِهِ الشَّجَرَةَ) എന്നു പറഞ്ഞതുകൊണ്ട് 'ശജറത്ത്' (വൃക്ഷം) എന്ന വാക്കിന്റെ ഉദ്ദേശ്യം 'തിൻമ'യായി മാറിക്കൊള്ളണമെന്നില്ലല്ലോ. മാത്രമല്ല, ത്വാഹാ 121 ൽ അവർ രണ്ടാളും (ആദമും ഹവ്വാഉം ആ മരത്തെ സമീപിച്ചു എന്നു പറയാതെ അതിൽ നിന്ന് തിന്നു (فَأكلاَ مِنْهَا) എന്നാണ് പറഞ്ഞത് ആ ശജറത്ത് വാസ്തവത്തിൽ ഒരു മരം തന്നെയായിരുന്നുവെന്നും, അതിൽ ഭക്ഷിക്കുവാൻ പറ്റിയ കായയോ മറ്റോ ഉണ്ടായിരുന്നവെന്നും, ഇതിൽനിന്ന് വ്യക്തമാകുന്നു. സൂറത്തു-അഅ്റാഫിൽ അല്ലാഹു പറയുന്നു: وَيَا آدَمُ اسْكُنْ أَنتَ وَزَوْجُكَ الْجَنَّةَ فَكُلَا مِنْ حَيْثُ شِئْتُمَا وَلَا تَقْرَبَا هَٰذِهِ الشَّجَرَةَ فَتَكُونَا مِنَ الظَّالِمِينَ - الأعراف -(ആദമേ! നീയും നിന്റെ ഭാര്യയും സ്വർഗത്തിൽ വസിച്ചു കൊള്ളുക. എന്നിട്ട് നിങ്ങൾ ഉദ്ദേശിക്കുന്നേടത്തുനിന്ന് ഭക്ഷിച്ചുകൊള്ളുക-ഈ വൃക്ഷത്തെ നിങ്ങൾ സമീപിക്കരുത്. എന്നാൽ, നിങ്ങൾ അക്രമികളിൽ പെട്ടു പോകും).

---

***(*) ഈപദത്തിന്നു ക്വാമൂസ് (القاموس) അർത്ഥംകൊടുക്കുന്നത് ഇപ്രകാര മാണ്:*** ما قام على ساق او ما سما بنفسه دق او جل قاوم الشتاء او عجز عنه ***(കാണ്ഡത്തിൽ നിലകൊള്ളുന്നത് എന്നർത്ഥം. അല്ലങ്കിൽ, സ്വയം പൊന്തിനിൽക്കുന്നത് എന്നർത്ഥം -അത് നന്നെചെറുതാകട്ടെ, വലുതാകട്ടെ; ഹേമന്തകാലത്തെ ചെറുത്തു നിൽക്കട്ടെ, അതിനുകഴിയാതിരിക്കട്ടെ).***

ആദ്യം ഇഷ്ടമുള്ളേടത്തുനിന്ന് ഭക്ഷിക്കാമെന്ന് പറഞ്ഞതിനു ശേഷമാണ് ഒരു വൃക്ഷത്തെ ചൂണ്ടിക്കൊണ്ട് ഈ വൃക്ഷത്തോടടുക്കരുത് എന്ന് കൽപിക്കുന്നത്. അപ്പോൾ, വൃക്ഷത്തോട് സമീപിക്കരുത് എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം അതിൽനിന്ന് തിന്നരുതെന്നായിരിക്കണമല്ലോ (*) അതുകൊണ്ട് തന്നെയാണ് ആ കൽപനയെ ലംഘി ച്ചതിനെക്കുറിച്ച് പറഞ്ഞപ്പോൾ, അവർ അതിനെ സമീപിച്ചു ( تقربا ) എന്നോ മറ്റോ പറയാതെ 'അവർ അതിൽ തിന്നു' (فَأَكَلَا مِنْهَا) എന്നുതന്നെ അല്ലാഹു പറഞ്ഞതും. 'വൃക്ഷത്തെ സമീപിക്കരുത്' എന്ന് പറഞ്ഞതിന്റെ താൽപര്യം, 'തിൻമയോട് അടുക്ക രുത്' എന്നായിരുന്നുവെങ്കിൽ, 'അവർ അതിനെ സമീപിച്ചു' എന്നായിരുന്നു പറയേണ്ടി യിരുന്നത്. ത്വാഹാ 116 മുതൽ 121 വരെ ആയത്തുകൾ ശാന്തമായി വായിച്ചു നോക്കി യാലും ഈ പരമാർത്ഥം സ്പഷ്ടമാകുന്നതാണ്.

എനി, തൗറാത്തിൽ ആ വൃക്ഷത്തിനു നൽകിയ പേരിനെപ്പറ്റി നോക്കാം. 'നന്മ തിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷം' എന്നാണല്ലോ പറഞ്ഞത്. അല്ലാതെ 'തിന്മ യുടെ വൃക്ഷം' എന്നോ, 'നന്മയുടെ വൃക്ഷം' എന്നോ അല്ല. ഈ പ്രയോഗത്തിന്റെ അടിസ്ഥാനത്തിൽ 'വൃക്ഷത്തിന്റെ അർത്ഥം മാറ്റുകയാണെങ്കിൽ 'നന്മതിന്മകൾ' എന്നാ യിരുന്നു പറയേണ്ടിയിരുന്നത്. അതിൽനിന്നു 'തിന്മ'യെമാത്രം ഇവർ തിരഞ്ഞെടുത്തത് ഒരിക്കലും ന്യായമായില്ല. ത്വാഹാ 120 ൽ കാണാവുന്നതുപോലെ, ഇബ്ലീസ് ആ വൃക്ഷത്തെക്കുറിച്ചു شَجَرَةُ ٱلْخُلْدِ (നിത്യവാസത്തിന്റെ വൃക്ഷം) എന്ന് പറഞ്ഞിട്ടുണ്ട ല്ലോ. ഇത് ക്വുർആൻ ഉദ്ധരിച്ച സ്ഥിതിക്ക് 'വൃക്ഷം' കൊണ്ടുദ്ദേശ്യം 'നിത്യവാസം' ആണെന്ന് ഇവർക്ക് പറയാമായിരുന്നു! ഇതായിരുന്നു അതിനേക്കാൾ ഭേദം.

മൂന്നാമത്തെ തെളിവ് ക്വുർആനിൽ (14: 24-26) നന്മതിന്മകളെ വൃക്ഷത്തോട് ഉപമി ച്ചതാണല്ലോ. അതെ, സൂഃ ഇബ്റാഹീമിൽ وَمَثَلُ كَلِمَةٍ خَبِيثَةٍ كَشَجَرَةٍ خَبِيثَةٍ الخ (ഒരു ചീത്ത വാക്കിന്റെ ഉപമ ഒരു ചീത്തവൃക്ഷംപോലെയാണ്...) എന്ന് അല്ലാഹു പറഞ്ഞിട്ടു ണ്ട്. അതിനുമുമ്പായി مَثَلًا كَلِمَةً طَيِّبَةً كَشَجَرَةٍ طَيِّبَةٍ الخ (നല്ല ഒരു വാക്കിന്റെ ഉപമ ഒരു നല്ല വൃക്ഷംപോലെയാണ്...) എന്നും അല്ലാഹു പറഞ്ഞിരിക്കുന്നു. ഈ രണ്ട് വചനങ്ങ ളിലുംതന്നെ, നന്മ അല്ലെങ്കിൽ തിന്മ, ഒരു വൃക്ഷമാണെന്നോ, വൃക്ഷം നന്മയോ അല്ലെ ങ്കിൽ തിന്മയോ ആണെന്നോ അല്ല അല്ലാഹു പറയുന്നത്. നല്ലതും ചീത്തയുമായ വാക്കു കളെ, (ആയത്തിൽ തുടർന്ന് വിവരിക്കുന്നതരത്തിലുള്ള) ചില പ്രത്യേകതരം വൃക്ഷങ്ങ ളോട് ഉപമിച്ചിരിക്കുകമാത്രമാണ്. അത് ഉപമയാണെന്നു അതിൽതന്നെ സ്പഷ്ടമായി പറഞ്ഞിട്ടുമുണ്ട്. സൂഃ അൽകഹ്ഫ് 45 ൽ 'ഐഹികജീവിതത്തിന്റെ ഉപമ വെള്ളം (മഴ വെള്ളം) പോലെയാണ്.' എന്ന് അല്ലാഹു പറഞ്ഞുവല്ലോ. ഇതുപേലെ വേറെ പല ഉപ മകളും കാണാം. ഇക്കാരണത്താൽ വല്ലവരും 'ഐഹികജീവിതമെന്നാൽ വെള്ളമാ ണെന്നോ മറിച്ചോ പറയുമോ? ക്വുർആൻ 29: 41 ൽ ബഹുദൈവാരാധകൻമാരെ എട്ടു കാലിയോട് ഉപമിച്ചിട്ടുണ്ട്. ഇതുകൊണ്ട് 'ബഹുദൈവാരാധകന്മാർ എട്ടുകാലി യാണെ'ന്നോ മറിച്ചോ ആരും പറയുകയില്ലല്ലോ.

ആദം നബിയുടെയും ഇബ്ലീസിന്റെയും കഥ വെറും ഉപമാർത്ഥം പറയപ്പെട്ടിട്ടുള്ള ഒരു സങ്കൽപ കഥയാണെന്നു വരുത്തിത്തീർക്കുവാൻവേണ്ടി ഇവർകൊണ്ടുവന്ന ഏറ്റവും

---

***(*) അറബിഭാഷയിലെ സാഹിത്യശാസ്ത്ര (عِلْمُ الْبَلَاغَة) നിയമങ്ങളെപ്പറ്റി പരി ചയമുള്ളവർക്ക് ഇത് വേഗം മനസ്സിലാക്കാം.***

ബലപ്പെട്ട തെളിവുകളാണ് മേൽ കണ്ടത്. അവ ബാലിശങ്ങളാണെന്ന് നാം കണ്ടു. ക്വുർആനിൽ ആവർത്തിച്ചു പ്രതിപാദിക്കപ്പെട്ടിട്ടുള്ളതും, വളരെ ആയത്തുകൾ വിനിയോഗിക്കപ്പെട്ടിട്ടുള്ളതുമാകുന്നു ഈ കഥ. ഇതൊരു യഥാർത്ഥ സംഭവമാണെന്ന നിലക്ക് ക്വുർആനിലും, ഹദീഥുകളിലും മറ്റനേകം കാര്യങ്ങൾ പ്രസ്താവിക്കുകയും ചെയ്യുന്നു. എന്നാൽ, അതിൽ ഏതെങ്കിലും ഒരു സന്ദർഭത്തിൽ ഈ സംഭവം ഒരു ഉപമ മാത്രമാണെന്ന് കാണിക്കുന്ന വല്ല സൂചനയും കാണപ്പെടാത്ത സ്ഥിതിക്ക്-ഉണ്ടെങ്കിൽ ഇക്കൂട്ടർ അത് എടുത്ത് പൊക്കിക്കാട്ടുമായിരുന്നുവല്ലോ - ഈ ഉപമാവാദം സത്യവിശ്വാസിയായ ഒരാൾക്കും സ്വീകാര്യമല്ലതന്നെ. യഥാർത്ഥത്തിൽ, ഈ ഉപമാവാദം പുറപ്പെടുവിക്കുവാൻ ഇവരെ പ്രേരിപ്പിക്കുന്ന കാരണങ്ങൾ വേറെ ചിലതാണ്.

അതെന്തെന്നുവെച്ചാൽ: 'ഇബ്‌ലീസ്' എന്ന് പറയുന്നത് ഒരു പ്രത്യേക വസ്തുവൊന്നുമല്ല, ഒരുതരം ചീത്ത സ്വഭാവത്തെ-അല്ലെങ്കിൽ ദുഷിച്ച പ്രകൃതിയെ-ഉദ്ദേശിച്ചാണ്; 'ജിന്നും പിശാചു' (ശൈത്വാനു)മെല്ലാം മനുഷ്യരിൽതന്നെയുള്ള ചില പ്രത്യേക വിഭാഗക്കാരാണ്, അഥവാ നമ്മുടെ ദൃഷ്ടിക്കതീതമായ സൃഷ്ടികളൊന്നുമല്ല; എന്നിങ്ങിനെയുള്ള ഇവരുടെ ചില പുത്തൻ വിശ്വാസങ്ങളിൽനിന്നും, നവീന വാദങ്ങളിൽനിന്നുമാണ് വാസ്തവത്തിൽ ഇത്തരം പ്രസ്താവനകൾ പുറത്തുവരുന്നത്. ഇതുപോലെ ക്വുർആനിൽനിന്നും, ഹദീഥിൽനിന്നും വ്യക്തമായി മനസ്സിലാക്കാവുന്നതും, മുസ്‌ലിംകൾ പൊതുവിൽ വിശ്വസിച്ചു സ്വീകരിച്ചുവരുന്നതുമായ മറ്റു പല കാര്യത്തിലും ഇവർക്ക് പുത്തൻ അഭിപ്രായങ്ങൾ കാണാം. എന്നിരിക്കെ, പലപ്പോഴും ഇമ്മാതിരി വ്യാഖ്യാനങ്ങളെ ശരണം പ്രാപിക്കുകയല്ലാതെ ഇവർക്ക് നിവൃത്തിയില്ലല്ലോ. (ഇബ്‌ലീസ്, ജിന്ന്, പിശാച് മുതലായവയെപ്പറ്റി സൂഃ ഹിജ്റിന്റെ അവസാനത്തിൽ കൊടുക്കുന്ന വ്യാഖ്യാനക്കുറിപ്പിൽ വിവരിക്കുന്നതാണ്. إن شاء الله

അല്ലാഹു നമ്മെ യഥാർത്ഥ സത്യങ്ങളിൽ വിശ്വസിക്കുന്ന സജ്ജനങ്ങളിൽ ഉൾപ്പെടുത്തട്ടെ. آمين

## വിഭാഗം-5

അടുത്ത വചനം മുതൽ ഏതാണ്ട് നൂറോളം വചനങ്ങൾ മിക്കവാറും ഇസ്‌റാഈല്യരെ പരാമർശിച്ചും അഭിമുഖീകരിച്ചും കൊണ്ടുള്ളവയാകുന്നു. ഇടക്കുവെച്ച് സത്യവിശ്വാസികളെയും ക്രിസ്ത്യാനികളെയും മുശ്‌രിക്കുകളെയും സംബന്ധിക്കുന്ന ചില പരാമർശങ്ങളും കാണാവുന്നതാണ്. ഇസ്‌റാഈല്യരെ സംബോധന ചെയ്തുകൊണ്ടുള്ള ദീർഘമായ പ്രസ്താവനകളിൽ അടങ്ങിയ തത്വങ്ങളെ മൊത്തത്തിൽ ഇങ്ങിനെ സംഗ്രഹിക്കാം:

1) അവർ പാരമ്പര്യമായി അംഗീകരിച്ചുവരുന്ന വേദഗ്രന്ഥവും പ്രവാചകൻമാരും പ്രബോധനം ചെയ്തുവന്ന തത്വങ്ങളും, ക്വുർആൻ മുഖേന നബി ﷺ പ്രബോധനം ചെയ്യുന്ന തത്വങ്ങളും ഒന്നു തന്നെയാണെന്ന് ഓർമിപ്പിക്കുക.

2) ഒരു സമുദായമെന്ന നിലക്ക് അവർക്ക് സിദ്ധിച്ച പ്രത്യേകാനുഗ്രഹങ്ങളെ എടുത്തുകാട്ടിക്കൊണ്ട് അവരെ സത്യവിശ്വാസം സ്വീകരിക്കുവാൻ ഉൽസുകരാക്കുക.

3) അവർ സന്മാർഗത്തിൽനിന്ന് ബഹുദൂരം അകന്നുപോകുവാനും അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് പാത്രമാകുവാനും അവരിൽനിന്നുണ്ടായ കാരണങ്ങളെ അവർക്ക് നിഷേധിക്കുവാനാകാത്തവിധം തുറന്നു കാട്ടുക.

4) അതേ നില എനിയും തുടരുന്നപക്ഷം അവർക്ക് രക്ഷയില്ലെന്ന് താക്കിത് ചെയ്യുക.

5) അവരിൽ നിലവിലുള്ള പരമ്പരാഗതമായ അന്ധവിശ്വാസങ്ങളും അഴിമതികളും ചൂണ്ടിക്കാട്ടുക.

6) വേദക്കാരല്ലാത്തവർ അവരുടെ ദുഃസ്സമ്പ്രദായങ്ങളിൽ അവരെ അനുകരിക്കുകയും, അവരുടെ പാരമ്പര്യവാദങ്ങൾ കേട്ട് വഞ്ചിതരായിപ്പോകുകയും ചെയ്യുന്നത് തടയുക.

7) മതത്തിന്റെ പേരിൽ അവർ അനുവർത്തിച്ചുവരുന്ന ആചാരങ്ങളെയും പ്രസ്താവനകളെയും ശരിവെക്കുന്നതിൽനിന്ന് സത്യവിശ്വാസികളെ തടയുക മുതലായവ.

നബി ﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു: 'നിശ്ചയമായും നിങ്ങൾ നിങ്ങളുടെ മുമ്പുണ്ടായിരുന്നവരുടെ ചര്യകളെ ചാണിനു ചാണായും, മുഴത്തിനു മുഴമായും പിൻപറ്റിയേക്കുന്നതാണ്. എത്രത്തോളമെന്നാൽ, അവർ വല്ല ഉടുമ്പിന്റെ മാളത്തിലും പ്രവേശിച്ചിട്ടുണ്ടെങ്കിൽ നിങ്ങൾ (അതിലും) അവരെ പിന്തുടരും. ഇതു പറഞ്ഞപ്പോൾ തിരുമേനിയോട് ചോദിക്കപ്പെട്ടു: 'അല്ലാഹുവിന്റെ റസൂലേ, യഹൂദികളെയും ക്രിസ്ത്യാനികളെയുമോ?' അപ്പോൾ തിരുമേനി പറഞ്ഞു: (അല്ലാതെ) പിന്നെ ആരെയാണ്? !' (ബു. മു) അപ്പോൾ വേദക്കാരുടെ ചെയ്തികളെ അനുകരിച്ചു വഴിപിഴച്ചുപോകാതിരിക്കുവാൻ മുസ്‌ലിംകൾ പ്രത്യേകം സൂക്ഷിക്കേണ്ടതുണ്ടെന്നും അവരുടെതായ സ്വഭാവ സംസ്കാരങ്ങളിൽ അവരെ മാതൃകയാക്കുവാൻ മുസ്‌ലിംകൾക്ക് പാടില്ലെന്നും ഇതിൽനിന്ന് നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു وممن الله التوفيق.

يَـٰبَنِىٓ إِسْرَٰٓءِيلَ ٱذْكُرُوا۟ نِعْمَتِىَ ٱلَّتِىٓ أَنْعَمْتُ عَلَيْكُمْ وَأَوْفُوا۟ بِعَهْدِىٓ أُوفِ بِعَهْدِكُمْ

**﴾40﴿ ഇസ്റാഈൽ സന്തതികളേ, ഞാൻ നിങ്ങൾക്ക് ചെയ്തുതന്നിട്ടുള്ളതായ എന്റെ അനുഗ്രഹത്തെ നിങ്ങൾ ഓർക്കുവീൻ. എന്റെ [എന്നോടുള്ള] കരാറ് നിങ്ങൾ നിറവേറ്റുകയും ചെയ്യുവിൻ; എന്നാൽ നിങ്ങളുടെ [നിങ്ങളോടുള്ള] കരാർ ഞാൻ നിറവേറ്റുന്നതാണ്.**

وَإِيَّـٰىَ فَٱرْهَبُونِ ﴿٤٠﴾

**എന്നെ മാത്രം ഭയപ്പെടുകയും ചെയ്യുവിൻ.**

وَءَامِنُوا۟ بِمَآ أَنزَلْتُ مُصَدِّقًا لِّمَا مَعَكُمْ وَلَا تَكُونُوٓا۟ أَوَّلَ كَافِرٍۭ بِهِۦ ۖ وَلَا تَشْتَرُوا۟ بِـَٔايَـٰتِى ثَمَنًا قَلِيلًا

**﴾41﴿ നിങ്ങളുടെ കൂടെയുള്ളതിനെ സത്യമാക്കിക്കൊണ്ട് ഞാൻ അവതരിപ്പിച്ചിട്ടുള്ളതിൽ വിശ്വസിക്കുകയും ചെയ്യുവിൻ. അതിൽ അവിശ്വസിക്കുന്ന ആദ്യത്തേവർ നിങ്ങളായിത്തീരരുത്. എന്റെ 'ആയത്ത്' [ദൃഷ്ടാന്തം]കൾക്ക് നിങ്ങൾ തുച്ഛ**

മായ വില വാങ്ങുകയും ചെയ്യരുത്.

എന്നെ മാത്രം സൂക്ഷിക്കുകയും ചെയ്യുവിൻ. وَإِيَّىَ فَٱتَّقُونِ ﴿٤١﴾

﴾40﴿ يَابَنِيٓإِسۡرَاءِيلَ ഇസ്റാഈൽ സന്തതികളേ اذۡكُرُوا നിങ്ങൾ ഓർക്കുവിൻ نِعۡمَتِيَ എന്റെ അനുഗ്രഹത്തെ ٱلَّتِيٓأَنۡعَمۡتُ ഞാൻ അനുഗ്രഹിച്ച عَلَيۡكُمۡ നിങ്ങളുടെ മേൽ وَأَوۡفُوا നിങ്ങൾ നിറവേറ്റുകയും ചെയ്യുവിൻ بِعَهۡدِي എന്റെ കരാറിനെ أُوفِ ഞാൻ നിറവേറ്റും بِعَهۡدِكُمۡ നിങ്ങളുടെ കരാറിനെ وَإِيَّايَ എന്നെ മാത്രം فَارۡهَبُونِ എന്നെ ഭയപ്പെടുവിൻ. ﴾41﴿ وَآمِنُوا വിശ്വസിക്കുകയും ചെയ്‌വിൻ بِمَآأَنزَلۡتُ ഞാൻ അവതരിപ്പിച്ചതിൽ مُصَدِّقًا സത്യപ്പെടുത്തിക്കൊണ്ട് لِمَامَعَكُمۡ നിങ്ങളുടെ കൂടെയുള്ളതിനെ وَلَاتَكُونُوا നിങ്ങളായിരിക്കുകയും അരുത് أَوَّلَ ഒന്നാമത്തെ كَافِرِۢبِهِ അതിൽ അവിശ്വസിക്കുന്ന وَلَاتَشۡتَرُوا നിങ്ങൾ വാങ്ങുകയും ചെയ്യരുത് بِآيَاتِي എന്റെ ആയത്ത് (ദൃഷ്ടാന്തം)കൾക്ക് (വചനങ്ങൾക്ക്) ثَمَنًا വില قَلِيلا തുച്ഛമായ وَإِيَّايَ എന്നെമാത്രം فَاتَّقُونِ നിങ്ങൾ എന്നെ സൂക്ഷിക്കുവീൻ

പ്രവാചകവര്യനായ ഇബ്റാഹീം നബി(അ)യുടെ പുത്രനായ ഇസ്ഹാക് നബി(അ)യുടെ മകൻ യഅ്ക്വൂബ് നബി(അ)യുടെ മറ്റൊരുപേരാണ് ഇസ്റാഈൽ. ഹിബ്രു ഭാഷയിലുള്ള ആ പേരിന്റെ അർത്ഥം അല്ലാഹുവിന്റെ അടിയാൻ എന്നാണെന്ന് പറയപ്പെടുന്നു. അദ്ദേഹത്തിന് യൂസുഫ് നബി(അ) അടക്കം പന്ത്രണ്ട് മക്കളുണ്ടായിരുന്നു. അവരുടെ സന്താന പരമ്പര കാലക്രമത്തിൽ പന്ത്രണ്ട് ഗോത്രങ്ങളായിത്തീർന്നു. (*) എല്ലാം യഅ്ക്വൂബ് (അ)ന്റെ സന്തതികളാകകൊണ്ട് എല്ലാവർക്കും മൊത്തത്തിൽ ഇസ്റാഈൽ സന്തതികൾ- ഈസ്റാഈല്യർ- (بنو اسرائيل،اسرائيل) എന്ന് പറയപ്പെടുന്നു. ക്വുർആൻ അവതരിക്കുന്ന കാലമാകുമ്പോഴേക്ക് ഏകദേശം നാലായിരം കൊല്ലത്തെ ചരിത്രം അവർ പിന്നിട്ടു കഴിഞ്ഞിരുന്നു. ഇസ്റാഈല്യർ പൊതുവെ യഹൂദികളാണെങ്കിലും, 'യഹൂദികളേ' എന്നോ മറ്റോ സംബോധന ചെയ്യാതെ 'ഇസ്റാഈൽ സന്തതികളേ' എന്ന് അല്ലാഹു വിളിച്ചതിൽ അവർക്ക് വാസ്തവത്തിൽ ആവേശത്തിനും അഭിമാനത്തിനും വകയുണ്ട്. സർവ്വാദരണീയനും, ഒരു പ്രവാചക വര്യനുമായ ആ പിതാവിന്റെ സന്തതികളായ നിങ്ങൾ അദ്ദേഹം സ്വീകരിച്ചു വന്നിരുന്ന ആ നേർമാർഗം സ്വീകരിക്കേണ്ടവരാണല്ലോ എന്ന് വ്യംഗ്യമായ ഒരു സൂചനയും അതിലുണ്ട്.

اذكرو نعمتى الخ (ഞാൻ നിങ്ങൾക്ക് ചെയ്തുതന്ന എന്റെ അനുഗ്രഹം നിങ്ങൾ ഓർക്കുവീൻ) എന്നുള്ള വാക്യം താഴെ ഒന്നിലധികം പ്രാവശ്യം അല്ലാഹു ആവർത്തിച്ചിരിക്കുന്നത് കാണാം. ഇതരസമുദായങ്ങൾക്കൊന്നും ലഭിച്ചിട്ടില്ലാത്ത എത്രയോ വമ്പിച്ച അനുഗ്രഹങ്ങൾ നിങ്ങൾക്ക് ഞാൻ ചെയ്തുതന്നിട്ടുണ്ടെന്ന് നിങ്ങൾക്കറിയാം. അവയെ നിങ്ങൾ ഓർമിക്കുന്ന പക്ഷം, നിങ്ങളൊരിക്കലും നന്ദികെട്ടവരും ദുർമാർഗികളുമായിരിക്കുവാൻ പാടില്ലാത്തതാണ്. അതുകൊണ്ട് നിങ്ങൾ ആ അനുഗ്രഹങ്ങളെ ഒന്ന് ഓർത്തു

***(*) പന്ത്രണ്ടു ഗോത്രങ്ങളുടെ പേരുകളും, അവർ ഫലസ്തീനിൽ കുടിയേറിപ്പാർത്തിരുന്ന സ്ഥലങ്ങളും 2-ാം നമ്പർ പടത്തിൽ കാണാം.***

നോക്കുവിൻ എന്നാണതിന്റെ താൽപര്യം. ഫിർഔന്റെഅടിമത്വത്തിൽ നിന്നും മർദ്ദനത്തിൽ നിന്നുമുള്ള അത്ഭുതകരമായ മോചനം, അസാധാരണമാം വിധത്തിൽ ചെങ്കടൽ കടന്നു രക്ഷപ്പെട്ടത്, തീഹ് വനാന്തരത്തിൽ വെച്ച് 'മന്നായും' 'സൽവാ'യും ലഭിച്ചുകൊണ്ടിരുന്നത്, പാറക്കല്ലിൽ നിന്ന് ഓരോ ഗോത്രക്കാർക്കുമായി പന്ത്രണ്ട് നീരുറവകൾ പൊട്ടി ഒഴുകിയത്, വളരെയധികം പ്രവാചകന്മാരുടെയും രാജാക്കളുടെയും പാരമ്പര്യമുള്ളവരായത് എന്നിങ്ങനെ വളരെയധികം അനുഗ്രഹങ്ങൾ ഇസ്റാഈല്യർക്ക് അല്ലാഹു നൽകിയിട്ടുണ്ട്. പലതിനെക്കുറിച്ചും താഴെ വിവരിക്കുന്നുമുണ്ട്. ഈ വക അനുഗ്രഹങ്ങളെ സ്മരിക്കുവാനാണ് അല്ലാഹു അവരെ ആഹ്വാനം ചെയ്യുന്നത്. മൂസാ നബി(അ) അവരോട് ഇങ്ങിനെ പറയുകയുണ്ടായി: 'എന്റെ ജനങ്ങളേ, അല്ലാഹു നിങ്ങളിൽ പ്രവാചകൻമാരെ ഏർപ്പെടുത്തുകയും, നിങ്ങളെ രാജാക്കളാക്കുകയും, ലോകരിൽ ഒരുവർക്കും നൽകാത്തത് നിങ്ങൾക്ക് നൽകുകയും ചെയ്തിരിക്കെ, അവൻ നിങ്ങൾക്ക് ചെയ്തുതന്ന അവന്റെ അനുഗ്രഹം നിങ്ങൾ ഓർമിക്കുവിൻ. يَا قَوْمِ اذْكُرُوا نِعْمَةَ اللَّهِ عَلَيْكُمْ إِذْ جَعَلَ فِيكُمْ أَنْبِيَاءَ –الخ... المائدة :(٢٠)

എന്നോടുള്ള കരാർ- പ്രതിജ്ഞ-നിങ്ങൾ നിറവേറ്റിയാൽ നിങ്ങളോടുള്ള കരാർ ഞാൻ നിറവേറ്റും (وَأَوْفُوا بِعَهْدِي أُوفِ بِعَهْدِكُمْ) എന്ന് പറഞ്ഞതിന്റെ താൽപര്യം പലരും പല പ്രകാരത്തിൽ വിവരിച്ചു കാണാമെങ്കിലും ഭൂരിപക്ഷം വ്യാഖ്യാതാക്കൾ സ്വീകരിച്ചുവരുന്ന വ്യാഖ്യാനം ഇങ്ങിനെയാണ്: നിങ്ങളോട് ഞാൻ കൽപിച്ചതെല്ലാം നിങ്ങൾ അനുഷ്ഠിക്കുകയും, വിരോധിച്ചെതെല്ലാം നിങ്ങൾ ഉപേക്ഷിക്കുകയും ചെയ്യാൻ നിങ്ങൾ ബാധ്യസ്ഥരാണ്. അത് നിങ്ങൾ നിറവേറ്റിയാൽ നിങ്ങളോടുള്ള ബാധ്യത ഞാനും നിറവേറ്റും. അതായത് ഞാൻ നിങ്ങളെക്കുറിച്ച് തൃപ്തിപ്പെടുകയും, നിങ്ങൾക്ക് വമ്പിച്ച പ്രതിഫലങ്ങൾ നൽകുകയും ചെയ്യും. മറ്റുള്ള അഭിപ്രായങ്ങളെല്ലാം ഭൂരിപക്ഷത്തിന്റെ ഈ വ്യാഖ്യാനത്തിൻ പുറത്തുപോകുന്നില്ലെന്നതാണ് വാസ്തവം. (عهد എന്ന വാക്കിന്റെ അർത്ഥങ്ങളെപ്പറ്റി 27-ാം വചനത്തിൽ വിവരിച്ചത് ഓർക്കുക.)

'നിങ്ങളുടെ കൂടെയുള്ളത്' എന്ന് പറഞ്ഞത് അവരുടെ വേദഗ്രന്ഥത്തെ ഉദ്ദേശിച്ചും, 'അതിനെ സത്യമാക്കിക്കൊണ്ട് ഞാൻ അവതരിപ്പിച്ചത്' എന്ന് പറഞ്ഞത് ക്വുർആനെ ഉദ്ദേശിച്ചുമാകുന്നു. തൗറാത്ത്, ഇൻജീൽ മുതലായ എല്ലാ മുൻവേദഗ്രന്ഥങ്ങളെയും ശരിവെക്കുന്നതാണല്ലോ ക്വുർആൻ (2:97; 3:3; 5:48 മുതലായവ നോക്കുക). തത്വങ്ങളിലും, മൗലിക വിഷയങ്ങളിലും അവ പരസ്പരം യോജിക്കുന്നതും, ഒന്നൊന്നിന്റെ സത്യത സ്ഥാപിക്കുന്നതുമാണെന്ന് സാരം. എന്നിരിക്കെ, ഇസ്റാഈല്യരുടെ കൈവശമുള്ള തൗറാത്ത് - സാക്ഷാൽ തൗറാത്ത് - പ്രബോധനം ചെയ്യുന്ന അതേ സിദ്ധാന്തങ്ങൾ പ്രബോധനം ചെയ്യുന്ന ക്വുർആനെ സ്വീകരിക്കുവാൻ തൗറാത്തിന്റെ അനുയായികളെന്നു അവകാശപ്പെടുന്ന അവർ മറ്റെല്ലാവരെക്കാളും ആദ്യം മുന്നോട്ട് വരേണ്ടവരാണല്ലോ.. യഹൂദികളെ സംബന്ധിച്ചിടത്തോളം സംഭവിച്ചത് നേരെ മറിച്ചാണുതാനും, നബിﷺ മദീനായിൽ അവരുടെ അടുക്കൽ ചെന്ന ആദ്യ മാത്രയിൽ തന്നെ അവരതിൽ അവിശ്വസിക്കുകയും നിഷേധിക്കുകയുമാണ് ചെയ്തത്. അത് സൂചിപ്പിച്ചാണ് 'അതിൽ അവിശ്വസിക്കുന്ന ആദ്യത്തെ കൂട്ടർ നിങ്ങളാവരുത്' എന്ന് പറഞ്ഞത്.

'ആയത്തുകൾ (الآيَات)' എന്നാൽ, 'ദൃഷ്ടാന്തങ്ങൾ, തെളിവുകൾ, ലക്ഷ്യങ്ങൾ, അടയാളങ്ങൾ എന്നൊക്കെയാണ് വാക്കർത്ഥം. ഏകവചനം 'ആയത്ത് (آيَة) എന്നാകുന്നു. ക്വുർആനിൽ മിക്കവാറും നാലുതരം കാര്യങ്ങൾക്കാണ് ഈ വാക്ക് ഉപയോ

ഗിക്കപ്പെടാറുള്ളത്.

1) പ്രാപഞ്ചികവും, പ്രകൃതിപരവുമായ ദൃഷ്ടാന്തങ്ങൾ (الآيَات الْكَونِيَة) മഴ, കാറ്റ്, സൂര്യൻ, ചന്ദ്രൻ ആദിയായവ ഇതിൽ ഉൾപ്പെട്ടതാണ്.

2) നബിമാർ മുഖേന വെളിപ്പെടാറുള്ള അസാധാരണ സംഭവങ്ങളും (خَوَارِقُ الْعَادَات) അമാനുഷിക സംഭവങ്ങളും (المعجزات).

3) ക്വുർആൻ വചനങ്ങൾ അടക്കമുള്ള വേദവാക്യങ്ങൾ.

4) ചരിത്ര സംഭവങ്ങൾ.

ഇവയെല്ലാം തന്നെ ഒരു പ്രകാരത്തിലല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ സത്യം മനസ്സിലാക്കുവാനുള്ള അടയാളങ്ങളും തെളിവുകളുമാണല്ലോ.

'എന്റെ ആയത്തുകൾക്ക് നിങ്ങൾ കുറഞ്ഞ വില വാങ്ങരുത് (وَلاتَشْتَرُوا بِآيَاتِي ثَمَنًاقَلِيلا) എന്ന വാക്യം കുറേ വിപുലമായ ആശയം ഉൾക്കൊള്ളുന്നതാകുന്നു. അല്ലാഹുവിന്റെ വിധിവിലക്കുകളും, ആജ്ഞാനിർദ്ദേശങ്ങളും, ലക്ഷ്യദൃഷ്ടാന്തങ്ങളും അവഗണിച്ചുകൊണ്ട് അവക്ക് പകരം ഐഹികമായ കാര്യലാഭങ്ങളൊന്നും സ്വീകരിക്കരുതെന്നാണിതിന്റെ രത്നച്ചുരുക്കം. മത കാര്യങ്ങളിലും നീതിന്യായങ്ങളിലും കൈക്കൂലിയും മാമൂലും വാങ്ങുക, നേതൃത്വമോഹം, സ്ഥാന നഷ്ടഭയം, സ്വാർത്ഥതാൽപര്യം എന്നിങ്ങനെയുള്ള കാരണങ്ങളാൽ മതശാസനകൾ ലംഘിക്കുകയോ സത്യം മൂടിവെക്കുകയോ ചെയ്യുക, മത നിയമങ്ങൾ മറച്ചുവെച്ച് അതിൽനിന്ന് മുതലെടുക്കുക മുതലായ കാര്യങ്ങളെല്ലാം ഇതിൽപെടുന്നു. അല്ലാഹുവിന്റെ 'ആയത്തുകളെ അപേക്ഷിച്ച് അവയെല്ലാം വില കുറഞ്ഞതും നിസ്സാരവുമാണല്ലോ. (قُلْ مَتَاعُ الدُّنْيَاقَلِيلٌ - النساء:٧٧) (നീ പറയുക: ഇഹലോക വിഭവം തുച്ഛമായതാകുന്നു.) ഇസ്റാഈല്യരെ അഭിമുഖീകരിച്ചുകൊണ്ട് ഇതുപറയുവാൻ കാരണം. മുകളിൽ പറഞ്ഞതുപോലുള്ള ദുഃസ്സമ്പ്രദായങ്ങൾ അവരിൽ സർവ്വത്രയായിരുന്നതുകൊണ്ടും, അവർ സത്യവിശ്വാസം സ്വീകരിക്കാതിരുന്നത് അത്തരം ഐഹിക സ്വാർത്ഥങ്ങൾ നിമിത്തമായതുകൊണ്ടുമാകുന്നു. ഈ വാക്യം അവരെ അഭിമുഖീകരിച്ചാണെന്നും മുസ്ലിംകൾക്ക് ബാധകമല്ലെന്നും കരുതേണ്ടതില്ല. നബി ﷺ പറഞ്ഞതായി അബൂഹുറയ്റ (റ) ഇപ്രകാരം ഉദ്ധരിക്കുന്നു: 'അല്ലാഹുവിന്റെ പ്രീതി ഉദ്ദേശിക്കപ്പെടേണ്ടതായ ഒരു അറിവ് ഒരാൾ പഠിച്ചു; ഇഹത്തിൽനിന്നുള്ള വല്ല വിഭവവും അതുമുഖേന നേടുവാനല്ലാതെ അവനത് പഠിച്ചിരുന്നില്ല; എന്നാൽ ക്വിയാമത്തു നാളിൽ സ്വർഗത്തിന്റെ വാസന അവൻ വാസനിക്കുകയില്ലതന്നെ." (ദാ).

ഈ ഹദീഥ് ഉദ്ധരിച്ചുകൊണ്ട് ഇബ്നു കഥീർ (റ) പ്രസ്താവിച്ച ചില സംഗതികൾ അറിയുന്നത് സന്ദർഭോചിതമായിരിക്കും. അറിവ് (മതപരമായ അറിവ്) പഠിപ്പിച്ചുകൊടുക്കുവാൻ വേറെ ആളില്ലാതെ ഒരാൾ നിയമിക്കപ്പെട്ടുകഴിഞ്ഞാൽ, അത് പഠിപ്പിച്ചുകൊടുക്കുന്നതിന് അവൻ പ്രതിഫലം വാങ്ങുവാൻ പാടില്ല. 'ബൈത്തുൽ മാലിൽ' (പൊതു ഭണ്ഡാരത്തിൽ) നിന്ന് അവന്റെയും ഭാര്യാമക്കൾ മുതലായവരുടെയും അത്യാവശ്യങ്ങൾക്കുള്ള വക അവന് സ്വീകരിക്കാം. ബൈത്തുൽ മാലിൽനിന്ന് അത് ലഭിക്കാതിരിക്കുകയും, അദ്ധ്യാപനവൃത്തി നിമിത്തം വേറെ ജോലിക്ക് സാധിക്കാതെ വരുകയും ചെയ്താൽ പ്രതിഫലം വാങ്ങുന്നതിന് വിരോധമില്ല.

അനുഗ്രഹങ്ങളെ ഓർമിക്കലും കരാറു നിറവേറ്റലും എല്ലാവരുടെയും കടമയാണല്ലോ. അതിൽ പണ്ഡിതന്മാരും അല്ലാത്തവരുമെന്ന വ്യത്യാസമില്ല. ആയത്തുകൾക്ക് തുച്ഛം വിലവാങ്ങുന്ന വിഷയം പ്രധാനമായും പണ്ഡിതന്മാരെ ബാധിക്കുന്നതായിരിക്കും. ആ സ്ഥിതിക്ക്-ബൈദ്വാവീ (റ) ചൂണ്ടിക്കാട്ടിയതുപോലെ-ആദ്യത്തെ വചനത്തിന്റെ അവസാനത്തിൽ 'നിങ്ങൾ എന്നെ ഭയപ്പെടുവിൻ (وَإِيَّايَ فَارْهَبُونِ)' എന്നും, രണ്ടാമത്തേതിന്റെ അവസാനത്തിൽ 'നിങ്ങൾ എന്നെ സൂക്ഷിക്കുവിൻ (وَإِيَّايَ فَاتَّقُونِ) എന്നും വ്യത്യാസപ്പെടുത്തിപ്പറഞ്ഞത് പ്രത്യേകം ശ്രദ്ധാർഹമാകുന്നു.

وَلَا تَلْبِسُوا۟ ٱلْحَقَّ بِٱلْبَـٰطِلِ وَتَكْتُمُوا۟ ٱلْحَقَّ وَأَنتُمْ تَعْلَمُونَ ﴿٤٢﴾

**﴾42﴿ നിങ്ങൾ യഥാർത്ഥത്തെ അയഥാർത്ഥവുമായി (കൂട്ടി) കലർത്തുകയും, യഥാർത്ഥത്തെ മറച്ചുവെക്കുകയും ചെയ്യരുത്; നിങ്ങളാകട്ടെ, (യഥാർത്ഥം) അറിയുന്നുതാനും!**

وَأَقِيمُوا۟ ٱلصَّلَوٰةَ وَءَاتُوا۟ ٱلزَّكَوٰةَ وَٱرْكَعُوا۟ مَعَ ٱلرَّٰكِعِينَ ﴿٤٣﴾

**﴾43﴿ നിങ്ങൾ നമസ്കാരം നിലനിർത്തുകയും, സക്കാത്ത് കൊടുക്കുകയും ചെയ്യുവിൻ. കുമ്പിടുന്ന [നമസ്കരിക്കുന്ന]വരോടുകൂടി കുമ്പിടുക [നമസ്കരിക്കുക]യും ചെയ്യുവിൻ.**

---

﴾42﴿ وَلَا تَلْبِسُوا നിങ്ങൾ കൂട്ടിക്കലർത്തുകയും ചെയ്യരുത് الْحَقَّ യഥാർത്ഥം, ന്യായം بِالْبَاطِلِ അയഥാർത്ഥ(അന്യായ)വുമായി وَتَكْتُمُوا നിങ്ങൾ മറച്ചു(മൂടി-ഒളിച്ചു) വെക്കുകയും (അരുത്) الْحَقَّ യഥാർത്ഥത്തെ, ന്യായം وَأَنْتُمْ നിങ്ങളാകട്ടെ تَعْلَمُونَ അറിയുന്നു. ﴾43﴿ وَأَقِيمُوا നിങ്ങൾ നിലനിർത്തുകയും ചെയ്യുവിൻ الصَّلَاةَ നമസ്കാരം وَآتُوا നിങ്ങൾ കൊടുക്കുകയും ചെയ്യുവിൻ الزَّكَاةَ സക്കാത്ത് وَارْكَعُوا നിങ്ങൾ കുമ്പിടുകയും (നമസ്കരിക്കുകയും) ചെയ്യുവിൻ مَعَ الرَّاكِعِينَ കുമ്പിടുന്നവരോടുകൂടി.

---

മറ്റുള്ളവരെ വഴിപിഴപ്പിക്കുന്ന ആളുകൾ അതിനു ഉപയോഗിക്കുന്ന രണ്ടു മാർഗങ്ങളാണ് യഥാർത്ഥവും അയഥാർത്ഥവും- സത്യവും അസത്യവും-തമ്മിൽ കൂട്ടിക്കലർത്തി രണ്ടും തിരിച്ചറിയാതാക്കലും, യഥാർത്ഥം മൂടിവെക്കലും, ആദ്യത്തേത് അൽപമൊക്കെ വിവരമുള്ളവരോടും, രണ്ടാമത്തേത് വിവരമില്ലാത്ത പാമരൻമാരോടുമായിരിക്കും അധികം ഉപയോഗിക്കുക. വേദക്കാരെ സംബന്ധിച്ചിടത്തോളം അവർക്ക് വേദഗ്രന്ഥവുമായി ബന്ധമുള്ളതുകൊണ്ട് അവരെ വഴി പിഴപ്പിക്കുവാൻ ഒന്നാമത്തെ മാർഗവും, അറബികളെ സംബന്ധിച്ചിടത്തോളം അവർക്ക് വേദഗ്രന്ഥവുമായി പരിചയമില്ലാത്തതു കൊണ്ട് അവരെ വഴിപിഴപ്പിക്കുവാൻ രണ്ടാമത്തെ മാർഗവും യഹൂദികൾ-അവരിലുള്ള പണ്ഡിതന്മാർ വിശേഷിച്ചും-ഉപയോഗപ്പെടുത്തിയിരുന്നു. സത്യവിശ്വാസം സ്വീകരി

ക്കുന്നതിൽനിന്ന് ജനങ്ങളെ പിന്തിരിപ്പിക്കുവാൻ അവർ വിനിയോഗിക്കാറുള്ള ഈ രണ്ട് മാർഗങ്ങളും സത്യം ഇന്നതാണെന്ന് അറിഞ്ഞുകൊണ്ടുതന്നെ നടത്തപ്പെടുന്ന വഞ്ചന കളായിരുന്നു. അതുകൊണ്ടാണ് അറിഞ്ഞുകൊണ്ടു തന്നെ അങ്ങിനെ ചെയ്യരുതെന്ന് പറഞ്ഞത്. സത്യം തിരിച്ചറിയാത്തതുകൊണ്ടായിരുന്നു അതെങ്കിൽ അതിനൊരു നാമ മാത്രമായ ന്യായീകരണമെങ്കിലും ഉണ്ടായിരുന്നു. കൽപിച്ചുകൂട്ടി സത്യം ഒളിപ്പിച്ചുവെ ക്കുകയായതുകൊണ്ട് കുറ്റം ഇരട്ടിക്കുകയാണ് ചെയ്യുന്നത്.

നബി തിരുമേനിﷺയുടെ ആഗമനത്തെയും, സ്വഭാവവിശേഷങ്ങളെയും സംബ ന്ധിച്ചു തൗറാത്തിൽ പലതും പ്രവചിക്കപ്പെട്ടിട്ടുണ്ടെന്ന വസ്തുത യഹൂദികൾക്ക് നിഷേ ധിക്കുവാൻ സാധ്യമല്ലാത്തവിധം പരക്കെ അറിയപ്പെട്ടിരുന്നു. അവരാകട്ടെ, ഒരു പ്രവാ ചകന്റെ വരവ് അക്ഷമയോടെ കാത്തുകൊണ്ടിരിക്കുകയുമായിരുന്നു. പക്ഷേ, തങ്ങളെ ക്കാൾ താണ ജനതയായി അവർ ഗണിച്ചുപോന്നിരുന്ന അറബികളിൽ നിന്നാണ് ആ പ്രവാചകനുണ്ടായതെന്ന കാരണത്താൽ, അസൂയയും ശത്രുതയും പുലർത്തുകയാണ വർ ചെയ്തത്. മുമ്പ് തങ്ങൾതന്നെ പ്രചരിപ്പിച്ചു വന്നിരുന്ന ആ സത്യങ്ങളെ വളച്ചൊ ടിച്ചു വ്യാഖ്യാനിക്കുവാനും, അവയിൽ മായം ചേർക്കുവാനും, തുറന്നുപറയാതെ മൂടി വെക്കുവാനുമൊക്കെ അതോടെ അവർ പ്രേരിതരായി. ഇതിനെപ്പറ്റിയാണ് പ്രധാന മായും ആദ്യത്തെ വചനത്തിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നത്.

നമസ്കാരവും സക്കാത്തും യഹൂദികളിലും നിയമിക്കപ്പെട്ടിരുന്നു. അനുഷ്ഠാന സമ്പ്രദായങ്ങളിൽ കുറേയൊക്കെ വ്യത്യാസമുണ്ടായിരിക്കുമെന്ന് മാത്രം. എന്നാൽ, രണ്ടു വിഷയത്തിലും-ഇന്നത്തെ മുസ്‌ലിം സമുദായത്തെപോലെത്തന്നെ-അവരുടെ നില പാടും വളരെ ശോചനീയമായിരുന്നു. നമസ്ക്കാരകർമങ്ങൾ വേണ്ടതുപോലെയോ, ഒട്ടും തന്നെയോ നിറവേറ്റപ്പെടാതായിക്കഴിഞ്ഞിരുന്നു. നിറവേറ്റുന്നവരിൽ തന്നെ അതൊരു ചടങ്ങുമാത്രമായി മാറുകയും ചെയ്തിരുന്നു. സക്കാത്തിന്റെകാര്യം പറയേ ണ്ടതുമില്ല. ധനം ചിലവഴിക്കുന്നതിൽ യഹൂദികളോളം കടുത്ത പിശുക്കിന്റെ പാരമ്പര്യം പുലർത്തിവന്ന ഒരു സമുദായം വേറെയില്ല. പിശുക്കുമാത്രമല്ല, ധനത്തിന്റെ ആർത്തിയും അവരുടെ സഹജഗുണങ്ങളായിക്കഴിഞ്ഞിരുന്നു. ഇങ്ങിനെയുള്ള വസ്തുതകളെ മുൻനി റുത്തികൊണ്ടാണ് അവരോട് നമസ്കാരം നിലനിറുത്തുവാനും സക്കാത്തുകൊടുക്കു വാനും കൽപിക്കുന്നത്. നിങ്ങളുടെ വേദഗ്രന്ഥം മുഖേന നിങ്ങൾ നിറവേറ്റുവാൻ ബാധ്യ സ്ഥരായ ആ കാര്യങ്ങളൊക്കെത്തന്നെയാണ് മുഹമ്മദ് നബിﷺയും ഉപദേശിക്കുന്നത്. അതുകൊണ്ട് അദ്ദേഹത്തിന്റെയും, അദ്ദേഹത്തിൽ വിശ്വസിച്ചവരുടെയും കൂടെച്ചേർന്നു നിങ്ങളും നമസ്കാരകർമം അനുഷ്ഠിച്ചു പോരുവിൻ. എന്നത്രെ രണ്ടാമത്തെ വചന ത്തിന്റെ താൽപര്യം.

رُكُوع (റുകൂഉ്) എന്നാൽ 'കുമ്പിടുക' കുനിയുക, തലതാഴ്ത്തുക' എന്നൊക്കെ യാണ് വാക്കർത്ഥം. നമസ്കാരത്തിലെ പ്രധാന ഘടകമാണല്ലോ റുകൂഉം, സുജൂദും, നിറുത്തവും (الرُّكُوعُ وَالسُّجُودُ والْقِيَامُ) ആ നിലക്ക് നമസ്കാരത്തെ ഉദ്ദേശിച്ചു ഈ മൂന്നു വാക്കുകളും ക്വുർആനിലും മറ്റും ഉപയോഗിക്കപ്പെട്ടുവരുന്നു.

۞ أَتَأْمُرُونَ ٱلنَّاسَ بِٱلْبِرِّ وَتَنسَوْنَ أَنفُسَكُمْ وَأَنتُمْ تَتْلُونَ ٱلْكِتَٰبَ ۚ أَفَلَا تَعْقِلُونَ ﴿٤٤﴾

**﴿44﴾ നിങ്ങൾ മനുഷ്യരോട് പുണ്യകാര്യം (ചെയ്‌വാൻ) കല്പിക്കുകയും, നിങ്ങളുടെ സ്വന്തം ദേഹങ്ങളെ നിങ്ങൾ മറന്നുകളയുകയും ചെയ്യുകയാണോ? നിങ്ങളാകട്ടെ, വേദഗ്രന്ഥം പാരായണം ചെയ്യുകയും ചെയ്യുന്നു! അപ്പോൾ നിങ്ങൾ ബുദ്ധികൊടു(ത്തു ചിന്തി)ക്കുന്നില്ലേ?**

---

﴿44﴾ أَتَأْمُرُونَ നിങ്ങൾ കൽപിക്കുകയാണോ النَّاسَ മനുഷ്യരോട് بِالْبِرِّ പുണ്യകാര്യത്തിനു وَتَنْسَوْنَ നിങ്ങൾ വിസ്മരിക്കുകയും أَنْفُسَكُمْ നിങ്ങളുടെ സ്വദേഹങ്ങളെ وَأَنْتُمْ നിങ്ങളാകട്ടെ تَتْلُونَ നിങ്ങൾ പാരായണം ചെയ്യുന്നു الْكِتَابَ വേദഗ്രന്ഥം أَفَلَا അപ്പോൾ تَعْقِلُونَ നിങ്ങൾ ചിന്തിക്കുന്നില്ലേ

---

മറ്റുള്ളവരെ സൽകാര്യങ്ങൾ ചെയ്‌വാൻ ഉപദേശിക്കുന്നതിലല്ല ആക്ഷേപം. അത് നല്ല കാര്യം തന്നെ. ഉപദേശം നൽകുന്ന വിഷയത്തിൽ മാതൃക കാണിച്ചു കൊടുക്കേണ്ടവരാണ് ഉപദേഷ്ടാക്കൾ, മറ്റുള്ളവരോട് ചെയ്‌വാൻ ഉപദേശിക്കുന്ന കാര്യം സ്വയം അനുഷ്ഠിക്കാതിരിക്കുകയും, അതോടൊപ്പം വേദഗ്രന്ഥത്തിന്റെ പ്രബോധകരുടെ അനുയായികളുമായി അഭിനയിക്കുകയും ചെയ്യുന്നതിനെപ്പറ്റിയാണ് ആക്ഷേപം. ഇത് ബുദ്ധിഹീനമായ ഒരേർപ്പാടാണെന്നും, ബുദ്ധിയുള്ളവർക്ക് യോജിച്ചതല്ലെന്നും ഈ വചനം സൂചിപ്പിക്കുന്നു. യഹൂദീ പണ്ഡിതന്മാരെ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ആക്ഷേപമെങ്കിലും, ഇതുൾക്കൊള്ളുന്ന തത്വം എല്ലാ മതോപദേഷ്ടാക്കൾക്കും ബാധകമായതു തന്നെ. വേദക്കാരെക്കുറിച്ച് ആക്ഷേപരൂപത്തിൽ പ്രസ്താവിക്കപ്പെട്ട എല്ലാ കാര്യങ്ങളിൽ നിന്നും സത്യ വിശ്വാസികൾ പ്രത്യേകം ഒഴിവായിരിക്കേണ്ടതാണല്ലോ.

അല്ലാഹു പറയുന്നു:- يَا أَيُّهَا الَّذِينَ آمَنُوا لِمَ تَقُولُونَ ... الصف (ഹേ, വിശ്വസിച്ചവരേ, എന്തിനാണ് നിങ്ങൾ പ്രവർത്തിക്കാത്തത് നിങ്ങൾ പറയുന്നത്?! നിങ്ങൾ പ്രവർത്തിക്കാത്തത് നിങ്ങൾ പറയുന്നത് അല്ലാഹുവിന്റെ അടുക്കൽ വളരെ വലിയ ക്രോധകരമായ കാര്യമാണ്. (സ്വഫ്ഫ്: 2, 3) 'മിഅ്റാജി'ന്റെ രാത്രിയിൽ നബി ﷺ തിരുമേനി, ചില ആളുകളുടെ നാവും അധരങ്ങളും അഗ്നികൊണ്ടുള്ള കത്രികകളാൽ കത്രിക്കപ്പെടുന്നത് കണ്ടുവെന്നും അതിനെപ്പറ്റി അന്വേഷിച്ചപ്പോൾ ജിബ്‌രീൽ (അ) ഇപ്രകാരം പറഞ്ഞുവെന്നും അഹ്മദ് (റ) മുതലായവർ ഉദ്ധരിച്ച ഒന്നിലധികം ഹദീഥുകളിൽ വന്നിരിക്കുന്നു: 'താങ്കളുടെ സമുദായത്തിൽ ജനങ്ങളോട് സൽകാര്യം ഉപദേശിക്കുകയും, സ്വന്തം ദേഹങ്ങളെ മറന്നുകളയുകയും ചെയ്യുന്ന പ്രാസംഗികന്മാരാണ് ഇവർ', ഈ വിഷയകമായി വേറെയും പല ഹദീഥുകൾ കാണാവുന്നതാണ്.

وَٱسْتَعِينُوا۟ بِٱلصَّبْرِ وَٱلصَّلَوٰةِ ۚ وَإِنَّهَا لَكَبِيرَةٌ إِلَّا عَلَى ٱلْخَـٰشِعِينَ ﴿٤٥﴾

**﴿45﴾ ക്ഷമയും, നമസ്കാരവും വഴി നിങ്ങൾ സഹായം തേടിക്കൊള്ളുവിൻ. നിശ്ചയമായും ഇത് വലിയ (ഭാരിച്ച) കാര്യം തന്നെയാകുന്നു, ഭക്തന്മാർക്കൊഴികെ.**

ٱلَّذِينَ يَظُنُّونَ أَنَّهُم مُّلَـٰقُوا۟ رَبِّهِمْ وَأَنَّهُمْ إِلَيْهِ رَٰجِعُونَ ﴿٤٦﴾

**﴿46﴾ അതായത്, തങ്ങൾ തങ്ങളുടെ റബ്ബുമായി കണ്ടു മുട്ടുന്നവരാണെന്നും, തങ്ങൾ അവങ്കലേക്കു മടങ്ങിച്ചെല്ലുന്നവരാണെന്നും വിചാരിച്ചു കൊണ്ടിരിക്കുന്നവർ (ഒഴികെ).**

---

﴿45﴾ وَاسْتَعِينُوا നിങ്ങൾ സഹായം തേടുവിൻ بِالصَّبْرِ ക്ഷമകൊണ്ട് وَالصَّلَاةِ നമസ്കാരവും وَإِنَّهَا നിശ്ചയമായും അത് لَكَبِيرَةٌ ഒരു വലിയത് (കാര്യം) തന്നെ إِلَّا ഒഴികെ عَلَى الْخَاشِعِينَ ഭക്തന്മാരുടെമേൽ, വിനീതന്മാർക്ക് ﴿46﴾ الَّذِينَ يَظُنُّونَ വിചാരിക്കുന്നവർ أَنَّهُمْ അവരാണെന്ന് مُلَاقُوا കണ്ടുമുട്ടുന്നവർ رَبِّهِمْ തങ്ങളുടെ റബ്ബിനെ وَأَنَّهُمْ അവരാണെന്നും إِلَيْهِ അവങ്കലേക്ക് رَاجِعُونَ മടങ്ങുന്നവർ

---

നബിﷺയിലും ഖുർആനിലും വിശ്വസിക്കണം, മനുഷ്യരെ വഴിപിഴപ്പിക്കുന്ന സമ്പ്രദായം നിറുത്തൽ ചെയ്യണം, നമസ്കാരവും സകാത്തുംപോലെയുള്ള കാര്യങ്ങൾ നിർവ്വഹിക്കണം. മറ്റുള്ളവരെ ഉപദേശിക്കുന്ന ഉപദേശം സ്വയം പാലിക്കുകയും വേണം; എന്നിങ്ങനെ പലതും ഇസ്റാഈല്യരെ അഭിമുഖീകരിച്ചുകൊണ്ട് കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ചു. ചിരകാലമായി അവർ ആചരിച്ചു വരുന്ന പാരമ്പര്യ മാർഗങ്ങൾ വിട്ടേച്ച് അതിൽ നിന്ന് ഭിന്നമായ ഒരു പുതിയ നടപടിക്രമം സ്വീകരിക്കുവാൻ അവർക്ക് പല നിലക്കും വിഷമം തോന്നുക സ്വാഭാവികമാണല്ലോ. ഈ മനഃപ്രയാസത്തിനുള്ള ചികിത്സയായിട്ടാണ് ക്ഷമയും നമസ്കാരവും സ്വീകരിച്ചുകൊള്ളുവാൻ അവരോട് കൽപിക്കുന്നത്. എല്ലാ തരം മനഃപ്രയാസങ്ങളിലും ഞെരുക്കങ്ങളിലും ക്ഷമയും സഹനവും കൈക്കൊള്ളുന്നപക്ഷം അത് പ്രതികൂല സാഹചര്യങ്ങളെ എതിർത്ത് നിൽക്കുവാൻ കെൽപുണ്ടാക്കുന്നതും അതോടെ ഇസ്ലാമിക ജീവിതം നയിക്കുവാനുള്ള മനഃപ്രയാസം നീങ്ങിപ്പോകുന്നതുമാകുന്നു. നമസ്കാരം ശീലിക്കുന്നതും പതിവാക്കുന്നതുമാകട്ടെ, അല്ലാഹുവിനെക്കുറിച്ചുള്ള ബോധവും ഭയഭക്തിയും വർദ്ധിപ്പിക്കുകയും ആത്മീയവും മാനസികവുമായശക്തിയും പരിശുദ്ധിയും നേടിക്കൊടുക്കുകയും ചെയ്യുന്നു. അങ്ങനെ അല്ലാഹുവിങ്കൽ നിന്നുള്ള സഹായവും ഉതവിയും ലഭിക്കുവാൻ ഇതുകാരണമായിത്തീരും. എന്നൊക്കെയാണ് ക്ഷമയും നമസ്കാരവും വഴി സഹായം തേടുവാൻ പറഞ്ഞതിന്റെ താൽപര്യം.

ഈ മഹത്തായ ഉപദേശവും തന്നെ, ഇസ്റാഈല്യരെ അഭിമുഖീകരിച്ചുകൊണ്ടുള്ളതാണെങ്കിലും എല്ലാ സത്യ വിശ്വാസികൾക്കും ബാധകമായതുമാകുന്നു. ഇതേ സൂറത്തിലെ 153-ാം വചനത്തിൽ അല്ലാഹു പറയുന്നു : يَا أَيُّهَا الَّذِينَ آمَنُوا اسْتَعِينُوا بِالصَّبْرِ وَالصَّلَاةِ الخ (ഹേ, വിശ്വസിച്ചവരേ, നിങ്ങൾ ക്ഷമയും നമസ്കാരവും വഴി സഹായം തേടിക്കൊള്ളുവിൻ, നിശ്ചയമായും അല്ലാഹു ക്ഷമിക്കുന്നവരുടെ കൂടെയാകുന്നു). മറ്റൊരു

സ്ഥലത്ത് പറയുന്നു:- إِنَّمَا يُوَفَّى الصَّابِرُونَ أَجْرَهُمْ بِغَيْرِ حِسَابٍ (ക്ഷമാലുക്കൾക്ക് അവരുടെ പ്രതിഫലം കണക്കില്ലാതെത്തന്നെയായിരിക്കും നിറവേറ്റി കൊടുക്കപ്പെടുക. സുമർ : 10) നമസ്കാരത്തെക്കുറിച്ച് പറയുന്നു: (وَأَقِمِ الصَّلَاةَ إِنَّ الصَّلَاةَ تَنْهَى عَنِ الْفَحْشَاءِ وَالْمُنْكَرِ العنكبوت -.....നമസ്കാരം നിലനിറുത്തുകയും ചെയ്യുക. നിശ്ചയമായും നമസ്കാരം നീചവൃത്തിയിൽ നിന്നും നിഷിദ്ധമായതിൽ നിന്നും തടയുന്നതാണ്. (അൻകബൂത്ത് : 45) ഉമർ (റ) പ്രസ്താവിച്ചതായി ഇബ്നുഹാതിം (റ) ഉദ്ധരിച്ചിരിക്കുന്നു : ക്ഷമ രണ്ട് വിധമുണ്ട് : ആപത്തുകളിലുള്ള ക്ഷമ, ഇത് നല്ലതു തന്നെ. അതിനെക്കാൾ നല്ലതാണ് നിരോധിക്കപ്പെട്ട കാര്യങ്ങളെ വിട്ടൊഴിക്കുവാനുള്ള ക്ഷമ. നബി തിരുമേനി ﷺ ക്ക് വല്ല അസ്വാസ്ഥ്യവും നേരിടുമ്പോൾ, അവിടുന്നു വേഗം നമസ്കാരത്തിലേക്ക് തിരിയുക പതിവായിരുന്നുവെന്ന് അഹ്മദ്, അബൂദാവൂദ് (റ) മുതലായവർ ഉദ്ധരിച്ച ഹദീഥിൽ വന്നിട്ടുള്ളത് ഇവിടെ പ്രത്യേകം പ്രസ്താവ്യമാകുന്നു.

وَإِنَّهَا لَكَبِيرَةٌ (നിശ്ചയമായും അത് ഒരു വലിയ- ഭാരിച്ച-കാര്യം തന്നെയാണ്) എന്ന വാക്യത്തിലെ 'അത് (هَا)' എന്ന സർവ്വനാമംകൊണ്ടുദ്ദേശ്യം അതിന്റെ നേരെമുമ്പ് പറഞ്ഞ നമസ്കാരം ( الصَّلَاةِ )ആണെന്നാണ് ഭൂരിപക്ഷം വ്യാഖ്യാതാക്കളും പറയുന്നത്. വാക്കുകളുടെ ബാഹ്യാവസ്ഥ പരിഗണിക്കുമ്പോൾ അതിനാണ് കൂടുതൽ ന്യായമുള്ളതും. മറ്റുള്ളവർ അഭിപ്രായപ്പെടുന്നത് ക്ഷമയും നമസ്കാരവും മുഖേനയുള്ള സഹായം തേടൽ (الا ستعانة ) ആണതുകൊണ്ടുദ്ദേശ്യം എന്നാകുന്നു. രണ്ടായാലും വാക്യത്തിന്റെ താൽപര്യം വ്യക്തംതന്നെ.

അല്ലാഹുവുമായി കണ്ടുമുട്ടുകയും, അവനിലേക്ക് മടങ്ങുകയും ചെയ്യേണ്ടിവരുമെന്നുള്ള ബോധവും വിചാരവുമുള്ളവരാണ് ഭക്തൻമാർ( الْخَاشِعِينَ )എന്ന് അല്ലാഹു തന്നെ പ്രസ്താവിച്ചിരിക്കെ, എനി ആ വാക്കിനൊരു വിശദീകരണം ആവശ്യമില്ല. ഈ ബോധമുള്ളവരാകട്ടെ, ഏക ലക്ഷ്യം അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലങ്ങളുമായിരിക്കുമല്ലോ. അതിനായി കഷ്ടനഷ്ടങ്ങൾ സഹിക്കുവാനും, ത്യാഗം വരിക്കുവാനും അവർ തയ്യാറായിരിക്കുകയും ചെയ്യും و من الله التوفيق.

## വിഭാഗം - 6

**﴾47﴿ ഇസ്റാഈൽ സന്തതികളേ, ഞാൻ നിങ്ങൾക്ക് ചെയ്തു തന്നിട്ടുള്ളതായ എന്റെ അനുഗ്രഹത്തെ നിങ്ങൾ ഓർക്കുവിൻ ; ഞാൻ നിങ്ങളെ (മറ്റുള്ള) ലോകരെക്കാൾ ശ്രേഷ്ഠരാക്കിയതും [ഓർക്കുവിൻ]**

يَـٰبَنِىٓ إِسْرَٰٓءِيلَ ٱذْكُرُوا۟ نِعْمَتِىَ ٱلَّتِىٓ أَنْعَمْتُ عَلَيْكُمْ وَأَنِّى فَضَّلْتُكُمْ عَلَى ٱلْعَـٰلَمِينَ ﴿٤٧﴾

**﴾48﴿ ഒരു (മഹാ) ദിവസത്തെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ: (അന്ന്) ഒരു ദേഹവും ഒരു ദേഹത്തിനും (ഒരാളും ഒരാൾക്കും) ഒട്ടും ഉപകരിക്കുന്നതല്ല ;**

وَٱتَّقُوا۟ يَوْمًا لَّا تَجْزِى نَفْسٌ عَن نَّفْسٍ شَيْـًٔا

| | |
|---|---|
| **അതിൽ (ഒരാളിൽ)നിന്നും ഒരു ശുപാർശയും സ്വീകരിക്കപ്പെടുകയില്ല;** | وَلَا يُقْبَلُ مِنْهَا شَفَٰعَةٌ |
| **അതിൽ (ഒരാളിൽ) നിന്നും ഒരു പ്രായശ്ചിത്തവും സ്വീകരിക്കപ്പെടുകയില്ല:** | وَلَا يُؤْخَذُ مِنْهَا عَدْلٌ |
| **അവർ സഹായിക്കപ്പെടുകയുമില്ല (അങ്ങിനെയുള്ള ഒരു ദിവസം)** | وَلَا هُمْ يُنصَرُونَ ﴿٤٨﴾ |

﴾47﴿ يَابَنِيٓ إِسۡرَٰٓءِيلَ ഇസ്റാഈൽ സന്തതികളേ اذۡكُرُوا നിങ്ങൾ ഓർക്കുവിൻ نِعۡمَتِيَ എന്റെ അനുഗ്രഹം الَّتِيٓ أَنۡعَمۡتُ ഞാൻ അനുഗ്രഹം ചെയ്തതായ عَلَيۡكُمۡ നിങ്ങൾക്ക് وَأَنِّي فَضَّلۡتُكُمۡ ഞാൻ നിങ്ങളെ ശ്രേഷ്ഠരാക്കിയിരിക്കുന്നുവെന്നും عَلَى الۡعَٰلَمِينَ ലോകരെക്കാൾ ﴾48﴿ وَاتَّقُوا നിങ്ങൾ സൂക്ഷിക്കുക (കാക്കുക)യും ചെയ്വിൻ يَوۡمًا ഒരു ദിവസത്തെ لَا تَجۡزِي പ്രതിഫലം നൽകുകയില്ല, ഉപകരിക്കുകയില്ല نَفۡسٌ ഒരു ദേഹവും, ആത്മാവും عَن نَّفۡسٍ ഒരു ദേഹത്തിനും ആത്മാവിനും شَيۡـًٔا യാതൊന്നും وَلَا يُقۡبَلُ സ്വീകരിക്കപ്പെടുകയുമില്ല مِنۡهَا അതിൽ നിന്ന് شَفَٰعَةٌ ഒരു ശുപാർശ وَلَا يُؤۡخَذُ മേടിക്ക(സ്വീകരിക്ക)പ്പെടുകയുമില്ല مِنۡهَا അതിൽ നിന്ന് عَدۡلٌ കിടയൊത്തത് (പ്രായശ്ചിത്തം,തെണ്ടം) وَلَا هُمۡ അവർ ഇല്ലതാനും يُنصَرُونَ അവർ സഹായിക്കപ്പെടും

ഇസ്റാഈല്യർക്ക് അല്ലാഹു നൽകിവന്ന അനുഗ്രഹങ്ങളെ വീണ്ടും ഒന്നുകൂടി ഓർമിപ്പിച്ചുകൊണ്ടും, അവർക്ക് ഇതര സമുദായങ്ങളെക്കാൾ നൽകിയ ശ്രേഷ്ഠതകളെ അനുസ്മരിപ്പിച്ചുകൊണ്ടും അവരെ സത്യവിശ്വാസത്തിലേക്കും സൻമാർഗത്തിലേക്കും ക്ഷണിക്കുകയാണ് അല്ലാഹു. മറ്റുള്ള ജനങ്ങളെക്കാളെല്ലാം അതിനു മുമ്പോട്ടുവരേണ്ടത് നിങ്ങളാണെന്നുകൂടി ഇത്മൂലം അവരെ ഉണർത്തുന്നു. ഇസ്റാഈല്യർ ഒരു മതത്തിന്റെ അനുയായികളെന്നനിലക്ക് ഒരു സമുദായമായിത്തീർന്നപ്പോൾ, അക്കാലത്തുള്ള ഇതര സമുദായങ്ങളെക്കാൾ പല നിലക്കുള്ള ശ്രേഷ്ഠതയും അവർക്കുണ്ടായിരുന്നു. എത്രയോ നബിമാർ അവരിൽനിന്നുണ്ടായി. വളരെയധികം രാജാക്കളും അവരിൽ ഉണ്ടായി. അങ്ങനെ, മതനേതൃത്വവും ഭരണനേതൃത്വവും അവർക്ക് കൈവന്നു. മുൻവേദഗ്രന്ഥങ്ങളിൽവച്ച് ഏറ്റവും ഉന്നതസ്ഥാനം അർഹിക്കുന്ന വേദഗ്രന്ഥവും നിയമസംഹിതയുമായ തൗറാത്തിന്റെ അനുയായികളാകുവാനുള്ള ഭാഗ്യം അവർക്കാണ് സിദ്ധിച്ചത്. താഴെ വചനങ്ങളിൽ കാണാവുന്നതുപോലെയുള്ള നിരവധി ദൃഷ്ടാന്തങ്ങളും അനുഗ്രഹങ്ങളും അവർ കണ്ടനുഭവിച്ചു. ചുരുക്കിപ്പറഞ്ഞാൽ, മതരംഗത്തും ലൗകികരംഗത്തുമുള്ള നേതൃത്വവും പ്രതാപവും ഇസ്റാഈല്യർക്കായിരുന്നു.

ലോകരെക്കാൾ നിങ്ങളെ ശ്രേഷ്ഠരാക്കി എന്നു പറഞ്ഞതുകൊണ്ട് എക്കാലത്തുമുള്ള എല്ലാ സമുദായങ്ങളെക്കാളും അവരെ ശ്രേഷ്ഠരാക്കിയെന്നോ, നബി തിരുമേനി

ﷺ യുടെ സമുദായത്തെക്കാളും ശ്രേഷ്ഠരാക്കിയെന്നോ അർത്ഥമില്ല. നബിﷺ യുടെ സമുദായത്തെപ്പറ്റി كُنتُمْ خَيْرَ أُمَّةٍ أُخْرِجَتْ لِلنَّاسِ......لخ (മനുഷ്യർക്കുവേണ്ടി നിയോഗിക്കപ്പെട്ടിട്ടുള്ള ഏറ്റവും ഉത്തമ സമുദായം നിങ്ങളാകുന്നു (3:110) എന്ന് അല്ലാഹു പറഞ്ഞിട്ടുണ്ടല്ലോ. അതിനുള്ള കാരണങ്ങളും അല്ലാഹു അവിടെ ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

അവർക്ക് നൽകപ്പെട്ട അനുഗ്രഹങ്ങളെയും, ശ്രേഷ്ഠതകളെയും ഓർമിപ്പിച്ചശേഷം, ആ നല്ല പാരമ്പര്യങ്ങളെല്ലാം അവരിപ്പോൾ കളഞ്ഞുകുളിച്ചിട്ടുണ്ടെന്നും, അങ്ങനെ അവർ അല്ലാഹുവിന്റെ കോപത്തിനും ശിക്ഷക്കും വിധേയരായിട്ടുണ്ടെന്നും, അതുകൊണ്ട് ക്വിയാമത്തുനാളിൽ അനുഭവിക്കുവാൻ പോകുന്ന ഭവിഷ്യത്തുകളെ സൂക്ഷിച്ചുകൊള്ളണമെന്നും അവരെ താക്കീത് ചെയ്യുന്നു. ക്വിയാമത്തുനാളിനെപ്പറ്റി നാലുകാര്യങ്ങൾ പ്രത്യേകം ഓർമിപ്പിക്കുകയും ചെയ്തിരിക്കുന്നു.

(1) അന്ന് ഒരാളും ഒരാൾക്കും ഉപകരിക്കുകയില്ല.

(2) അന്ന് യാതൊരു ശുപാർശയും സ്വീകാര്യമല്ല.

(3) അന്ന് ഒരു പ്രായശ്ചിത്തവും സ്വീകരിക്കപ്പെടുന്നതല്ല. അഥവാ, ശിക്ഷയിൽ നിന്ന് ഒഴിവായിക്കിട്ടത്തക്കവണ്ണം അതിനു പകരം വല്ലതും നൽകി രക്ഷപ്പെടുവാൻ സാധ്യമല്ല.

(4) എന്നുവേണ്ടാ, ഒരു പ്രകാരത്തിലുള്ള സഹായവും അന്ന് അവർക്ക് ലഭിക്കുവാനില്ല.

അതെ, ഒരോരുവനും അവനവൻ സമ്പാദിച്ചുവെച്ചതിന്റെ ഫലം മാത്രം അനുഭവിക്കും, ഒരാളുടെ കുറ്റം മറ്റൊരാൾ പേറുകയില്ല (6:164, 35:18, 39:7) ഓരോരുത്തർക്കും അവരവരുടെ കാര്യം തന്നെ ധാരാളമുണ്ടായിരിക്കും (80:37), മാതാപിതാക്കൾ മക്കൾക്കോ, മക്കൾ മാതാപിതാക്കൾക്കോ ഉപകരിക്കുകയില്ല (31:33). ശുപാർശക്കാരുടെ ശുപാർശകളൊന്നും അവിടെ ഫലപ്പെടുകയില്ല (74:48). അല്ലാഹുവിന്റെ അനുവാദം കൂടാതെ അവന്റെ അടുക്കൽ ശുപാർശ നടത്തുവാൻ തക്കവൻ ആരാണുള്ളത് ?! (2:255) അവിശ്വാസികളായ ആളുകൾക്ക് ഭൂമിയിലുള്ളത് മുഴുവനും, അതോടൊപ്പം അത്രയും കൂടി ഉണ്ടായിരിക്കുകയും, അത് തെണ്ടം നൽകി ശിക്ഷയിൽ നിന്ന് ഒഴിവാകുവാൻ ശ്രമിക്കുകയും ചെയ്താലും അത് സ്വീകരിക്കപ്പെടുകയില്ല (5:39) വല്ലതും പകരം നൽകിയോ, സ്നേഹബന്ധത്തിന്റെ പേരിലോ രക്ഷപ്പെടാമോ ? അതുമില്ല (14:31). എന്നാൽ, അന്യോന്യം സഹായിക്കാമോ ? അതും ഇല്ല. എല്ലാവരും കൽപനക്ക് വിധേയരായിക്കും (37:25, 26).

ഞങ്ങൾ പ്രവാചകത്വത്തിന്റെയും വേദഗ്രന്ഥത്തിന്റെയും ആൾക്കാരാണ്, സ്വർഗം ഞങ്ങളുടെ കുത്തകയാണ്, കവിഞ്ഞാൽ അൽപദിവസം മാത്രമെ ഞങ്ങൾ നരകത്തിൽ കിടക്കേണ്ടി വരികയുള്ളൂ, ഞങ്ങൾ അല്ലാഹുവിന്റെ മക്കളും ഇഷ്ടക്കാരുമാണ് എന്നൊക്കെയായിരുന്നു ഇസ്റാഈല്യർ അവകാശപ്പെട്ടുകൊണ്ടിരുന്നത്. ഈ അവകാശവാദങ്ങളെല്ലാം തനി വ്യാജവും നിരർത്ഥവുമാണെന്നും, അവരുടെ ഈ നില തുടരുന്ന പക്ഷം ക്വിയാമത്തുനാളിൽ യാതൊരു രക്ഷാമാർഗവും ലഭിക്കുവാനുള്ള സാധ്യത അവർക്കില്ലെന്നും അല്ലാഹു ഇതുമൂലം അവരെ താക്കീത് ചെയ്യുകയാണ്. തുടർന്നുള്ള വചനങ്ങളിൽ അവരുടെ മുൻതലമുറകൾ അനുഭവിച്ചതും അവർ ദൃക്സാക്ഷികളായിരുന്നതും, പിൻതലമുറക്കാരായ ഇവർ അഭിമാനപൂർവ്വം ഏറ്റുപറഞ്ഞുകൊണ്ടിരിക്കുന്നതുമായ ചില അനുഗ്രഹങ്ങളെ അല്ലാഹു അവരെ അനുസ്മരിപ്പിക്കുന്നു.

وَإِذْ نَجَّيْنَـٰكُم مِّنْ ءَالِ فِرْعَوْنَ يَسُومُونَكُمْ سُوٓءَ ٱلْعَذَابِ يُذَبِّحُونَ أَبْنَآءَكُمْ وَيَسْتَحْيُونَ نِسَآءَكُمْ ۚ

وَفِى ذَٰلِكُم بَلَآءٌ مِّن رَّبِّكُمْ عَظِيمٌ ﴿٤٩﴾

وَإِذْ فَرَقْنَا بِكُمُ ٱلْبَحْرَ فَأَنجَيْنَـٰكُمْ وَأَغْرَقْنَآ ءَالَ فِرْعَوْنَ وَأَنتُمْ تَنظُرُونَ ﴿٥٠﴾

**﴾49﴿ ഫിർഔന്റെ കൂട്ടർ നിങ്ങളെ കടുത്ത ശിക്ഷ അനുഭവിപ്പിച്ചുകൊണ്ടിരിക്കെ, അവരിൽ നിന്ന് നിങ്ങളെ നാം രക്ഷപ്പെടുത്തിയ സന്ദർഭവും (ഓർക്കുക), അവർ നിങ്ങളുടെ ആൺമക്കളെ അറുകൊല ചെയ്യുകയും, നിങ്ങളുടെ സ്ത്രീക(ളായ-മക്ക)ളായവരെ ജീവിക്കാൻ വിടുകയും ചെയ്തിരുന്നു.**

**അതിൽ നിങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള ഒരു വമ്പിച്ച പരീക്ഷണം ഉണ്ടായിരുന്നു.**

**﴾50﴿ നിങ്ങൾ നിമിത്തം സമുദ്രത്തെ നാം പിളർത്തിയ സന്ദർഭവും (ഓർക്കുക) അങ്ങനെ, നിങ്ങളെ നാം രക്ഷപ്പെടുത്തുകയും, ഫിർഔന്റെ കൂട്ടരെ നിങ്ങൾ നോക്കി (ക്കണ്ടു) ക്കൊണ്ടിരിക്കെ നാം മുക്കിക്കൊല്ലുകയും ചെയ്തു.**

---

﴾49﴿ وَإِذْ نَجَّيْنَاكُمْ നിങ്ങളെ നാം രക്ഷപ്പെടുത്തിയ സന്ദർഭവും مِنْ آلِ കൂട്ടുകാരിൽ (ആൾക്കാരിൽ) നിന്ന് فِرْعَوْنَ ഫിർഔന്റെ يَسُومُونَكُمْ അവർ നിങ്ങളെ അനുഭവിപ്പിച്ചുക്കൊണ്ടിരിക്കെ سُوءَ الْعَذَابِ കടുത്ത (ഹീനമായ)ശിക്ഷ يُذَبِّحُونَ അവർ അറുകൊല നടത്തിയിരുന്നു أَبْنَاءَكُمْ നിങ്ങളുടെ ആൺമക്കളെ وَيَسْتَحْيُونَ അവർ ജീവിക്കുവാൻ വിടുകയും ചെയ്തിരുന്നു نِسَاءَكُمْ നിങ്ങളുടെ സ്ത്രീകളെ وَفِي ذَٰلِكُمْ അതിലുണ്ട്, ഉണ്ടായിരുന്നു بَلَاءٌ ഒരു പരീക്ഷണം مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് عَظِيمٌ വമ്പിച്ച ﴾50﴿ وَإِذْ فَرَقْنَا നാം പിളർത്തിയ സന്ദർഭവും بِكُمُ നിങ്ങൾ നിമിത്തം الْبَحْرَ സമുദ്രത്തെ فَأَنْجَيْنَاكُمْ അങ്ങനെ നിങ്ങൾ നാം രക്ഷപ്പെടുത്തി وَأَغْرَقْنَا നാം മുക്കി നശിപ്പിക്കുകയും ചെയ്തു آلَ فِرْعَوْنَ ഫിർഔന്റെ കൂട്ടരെ وَأَنْتُمْ നിങ്ങൾ (ആയിരിക്കെ) تَنْظُرُونَ നോക്കി (കണ്ടു)കൊണ്ടിരിക്കുന്നു.

---

ഈ വചനങ്ങളിലും തുടർന്നുള്ള ചില വചനങ്ങളിലുമായി പ്രസ്താവിക്കപ്പെട്ട സംഭവങ്ങൾ ഇസ്റാഈല്യരുടെ ചരിത്രത്തിൽ കഴിഞ്ഞ ചില പ്രധാനസംഭവങ്ങളാകുന്നു. അവയെപ്പറ്റി വേദക്കാർക്ക് അറിയാവുന്നതും അവരുടെ കൈവശമുള്ള ഗ്രന്ഥങ്ങളിൽ വിവരിക്കപ്പെട്ടിട്ടുള്ളതുമാകകൊണ്ട് അധികവിശദീകരണങ്ങളൊന്നും കൂടാതെ എണ്ണിപ്പറയുകയാണ് ഇവിടെ അല്ലാഹു ചെയ്തിരിക്കുന്നത്. അവയിൽ ചിലതിനെപ്പറ്റി അഅ്റാഫ്, ത്വാഹാ, ഖസ്വസ്വ് മുതലായ ചില സൂറത്തുകളിൽ അൽപം വിശദീകരിക്ക

പ്പെട്ടിട്ടുണ്ട്. അതിനെപ്പറ്റി അതതിടത്ത് വെച്ച് നമുക്ക് കാണാം **إن شاء الله**. ഈ സൂറത്തിൽ മാത്രം പ്രസ്താവിക്കപ്പെട്ട സംഭവങ്ങളെക്കുറിച്ച് യഥായോഗ്യം അത്യാവശ്യ വിശദീകരണം നൽകുകയും ചെയ്യാം **ومن الله التوفيق**.

സൂറത്ത് യൂസുഫിൽ കാണാവുന്നതുപോലെ യൂസുഫ് നബി (അ) ഈജിപ്തിലെ (മിസ്‌റിലെ) ധനകാര്യമേധാവിയായിരുന്നപ്പോൾ അദ്ദേഹത്തിന്റെ പിതാവും- ഇസ്‌റാഈൽ എന്ന യഅ്ക്വൂബ് നബി (അ)യും - സഹോദരന്മാരും ഈജിപ്തിൽചെന്ന് താമസമായി. ഏറെക്കുറെ നാനൂറ് സംവത്സരങ്ങൾകൊണ്ട് ആ കുടുംബം പെറ്റുപെരുകി ഒരു വമ്പിച്ച ജനതയായിത്തീർന്നു. ഇവരുടെ പെരുപ്പവും പാരമ്പര്യസംസ്കാരങ്ങളും ഈജിപ്തിലെ പഴയ വംശജരായ ക്വിബ്ത്വീ (കൊപ്തി)കൾക്ക് സഹിക്കാതായി. അവരുടെ നേരെ അവർ അക്രമവും മർദ്ദനവും അഴിച്ചുവിട്ടു. രാജ്യഭരണം അവരുടെ കയ്യിലായിരുന്നുവല്ലോ. റോമിലെ ഭരണാധിപൻമാർ കൈസർ (സീസർ) എന്നും, പേർഷ്യയിലെ ഭരണാധിപന്മാർ കിസ്റാ (കൊസ്രൂ) എന്നും യമനിലെ രാജാക്കൻമാർ തുബ്ബഅ് എന്നുമുള്ള നാമങ്ങളിൽ അറിയപ്പെട്ടിരുന്നതുപോലെ, ഈജിപ്തിലെ ഭരണാധിപൻമാർ ഫിർഔൻ (ഫറോവാ) എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. ഒരു ഫിർഔന്റെ കാലത്ത് ഇസ്‌റാഈല്യരോടുള്ള വിരോധവും, വർഗീയ പക്ഷപാതവും മൂർദ്ധന്യത്തിലെത്തി. അവരെ ഈ നിലക്ക് വിട്ടാൽ ക്രമേണ ക്വിബ്ത്വികളുടെ പേരിനും പ്രശസ്തിക്കും കോട്ടംതട്ടുമെന്നും, രാജ്യഭരണം തങ്ങൾക്ക് നഷ്ടപ്പെടുവാൻ ഇടയാകുമെന്നും അവർ കരുതി (*) അങ്ങിനെ ഇസ്‌റാഈല്യരെ അവർ തങ്ങളുടെ അടിമകളായി ഗണിക്കുകയും, അവരോട് തികച്ചും മൃഗങ്ങളോടെന്നോണം പെരുമാറുകയുമായി. കണക്കറ്റ മർദ്ദനങ്ങൾക്കും യാതനകൾക്കും അവർ ഇരയായി. ഈ വിഷയം ബൈബ്ളിൽ (പുറപ്പാട് പുസ്തകം, അദ്ധ്യായം 1ൽ) വിവരിച്ചിട്ടുണ്ട്. (സൂ:ക്വസ്വസ് 4-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നാമത് ഉദ്ധരിച്ചിരിക്കുന്നു)

പ്രസ്തുത മർദ്ദനങ്ങളിൽ ഒന്നായിരുന്നു ഇസ്‌റാഈല്യരിൽ ജനിക്കുന്ന ആൺകുഞ്ഞുങ്ങളെ ഉടനെ കൊലപ്പെടുത്തുവാനും, പെൺകുഞ്ഞുങ്ങളെ ഒഴിവാക്കുവാനുമുള്ള ഫിർഔന്റെ കൽപന. അതിനായി പ്രത്യേകം നിശ്ചയിക്കപ്പെട്ട ഉദ്യോഗസ്ഥന്മാരും ഉണ്ടായിരുന്നു. എത്രയോ കുഞ്ഞുങ്ങൾ അങ്ങിനെ മൃഗീയമായി അറുകൊലചെയ്യപ്പെട്ടു. ഇക്കാലത്താണ് മൂസാ (അ) ന്റെ ജനനം. അദ്ദേഹത്തിന്റെ മാതാവ് അദ്ദേഹത്തെ പ്രസവിച്ച ഉടനെ കുഞ്ഞിനെ ഒരു പെട്ടിയിലാക്കി നൈൽനദിയിലൂടെ ഒഴുക്കുവാൻ അല്ലാഹു അവർക്ക് തോന്നിപ്പിച്ചു. അങ്ങിനെ, ക്വിബ്ത്വികളുടെ പ്രതാപനാശത്തിന് കാരണക്കാരനാകുവാൻ പോകുന്ന ആ കുഞ്ഞ് ഫിർഔന്റെ കൊട്ടാര വാതിൽക്കൽകൂടി ഒഴുകിപ്പോകുന്ന നദിയുടെ കരക്കണഞ്ഞപ്പോൾ കൊട്ടാരവാസികൾ കണ്ടെടുക്കുകയും അദ്ദേഹം കൊട്ടാരക്കുഞ്ഞായി വളർത്തപ്പെടുകയും ചെയ്തു. (വിശദീകരണം സൂ: ത്വാഹായിലും, ക്വസ്വസിലും കാണാവുന്നതാണ്) മൂസാ നബി (അ) ക്ക് പ്രവാചകത്വവും ദിവ്യത്വവും (നുബുവ്വത്തും രിസാലത്തും) ലഭിച്ചു പ്രബോധനകൃത്യം നടത്തിക്കൊണ്ടിരുന്നപ്പോഴും ഫിർഔന്റെ അക്രമ മർദ്ദനങ്ങൾ വീണ്ടും ശക്തിപ്പെട്ടു. കൂട്ടത്തിൽ ഇസ്‌റാഈല്യരുടെ ആൺകുഞ്ഞുങ്ങളെ കൊല്ലുന്ന ഏർപ്പാട് അപ്പോഴും നടന്നിരുന്നു (സൂറഃ അഅ്റാഫ് 127-129 ൽ ഇതിനെപ്പറ്റി പരാമർശം കാണാം) ഇങ്ങിനെയുള്ള കഠിനയാതനകളിൽ നിന്ന്

***(*) പരിഷ്കൃതയുഗമെന്ന് വിശേഷിപ്പിക്കപ്പെടുന്ന ഇക്കാലത്തും ഇത്തരം വർഗീയ മനഃസ്ഥിതി വെച്ചു പുലർത്തുന്ന ജനങ്ങളും ഭരണാധികാരികളും ധാരാളമുണ്ടല്ലോ.***

മൂസാ (അ) മുഖേന അവർക്ക് മോചനം നൽകിയതിനെയാണ് وَإِذْنَجَّيْنَاكُم مِنْ آلِ فِرْعَوْنَ.... (നിങ്ങളെ നാം ഫിർഔന്റെ കൂട്ടരിൽ നിന്ന് രക്ഷപ്പെടുത്തിയ സന്ദർഭം ഓർക്കുക......) എന്ന് പറഞ്ഞുകൊണ്ട് അല്ലാഹു ഇസ്റാഈല്യരെ ഓർമിപ്പിക്കുന്നത്.

بَلاَءٌ (ബലാഅ്) എന്നാൽ പരീക്ഷണം എന്നർത്ഥം. തിന്മയിലാണ് ഈ വാക്ക് അധികവും ഉപയോഗിക്കപ്പെടാറുള്ളതെങ്കിലും നന്മ മുഖേനയുള്ള പരീക്ഷണത്തിലും അത് ഉപയോഗിക്കപ്പെടാറുണ്ട്. അല്ലാഹു പറയുന്നു: وَنَبْلُوكُم بِالشَّرِّ وَالْخَيْرِ فِتْنَةً - الانبياء : ٣٥ (തിന്മകൊണ്ടും നന്മകൊണ്ടും നം നിങ്ങളെ പരീക്ഷണം നടത്തുന്നതാണ്) തിന്മമുഖേനയുള്ളതിൽ ക്ഷമയും, നന്മ മുഖേനയുള്ളതിൽ നന്ദിയുമായിരിക്കും പരീക്ഷണംകൊണ്ടുദ്ദേശിക്കപ്പെടുന്നത്. ഇതനുസരിച്ച് وَفِي ذَٰلِكُم بَلَاءٌ (അതിൽ പരീക്ഷണമുണ്ടായിരുന്നു) എന്ന വാക്യത്തിന് രണ്ട് പ്രകാരത്തിൽ വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്.

(1) ഫിർഔന്റെ കൂട്ടർ നിങ്ങൾക്ക് കടുത്ത ശിക്ഷ അനുഭവിപ്പിക്കുകയും നിങ്ങളുടെ മക്കളെ അറുകൊല ചെയ്യുകയും ചെയ്തിരുന്നത് നിങ്ങളുടെ ക്ഷമയും സഹനവും പരിശോധിക്കുവാനുള്ള ഒരു പരീക്ഷണമായിരുന്നു.

(2) ഫിർഔന്റെ ആൾക്കാരിൽ നിന്ന് നിങ്ങളെ രക്ഷപ്പെടുത്തിയത് നിങ്ങളുടെ നന്ദിയും കൂറും പരിശോധിക്കുവാനുള്ള ഒരു പരീക്ഷണമായിരുന്നു.

ഒന്നാമത്തെ വ്യാഖ്യാനമാണ് അധിക വ്യാഖ്യാതാക്കളും സ്വീകരിച്ചുകാണുന്നത്. രണ്ടായാലും ആ പരീക്ഷണം വളരെ വമ്പിച്ചതായിരുന്നുവെന്ന് വ്യക്തമാണല്ലോ.

രണ്ടാമത്തെ വചനത്തിൽ ഓർമിപ്പിച്ച സംഭവത്തിന്റെ ചുരുക്കം ഇതാണ് : ഫിർഔന്റെ മർദ്ദനം ഇസ്റാഈല്യർ സഹിച്ചു മടുത്തപ്പോൾ, അല്ലാഹുവിന്റെ കൽപന പ്രകാരം മൂസാ (അ) അവരെയും കൂട്ടി രാത്രി പുറപ്പെട്ട് ചെങ്കടലിനടുത്തെത്തി. മുസാ (അ) തന്റെ വടികൊണ്ട് സമുദ്രത്തിൽ അടിച്ചു. അപ്പോൾ, അവർക്ക് നടന്നുപോകത്തക്കവിധം അല്ലാഹു സമുദ്രജലം പിളർത്തിക്കൊടുത്തു. ഇരുഭാഗത്തേക്കും ഒഴിഞ്ഞുനിന്ന ജലഭിത്തികൾക്കിടയിലൂടെ അവർ മറുകരപറ്റി രക്ഷപ്പെട്ടു. അവർ സ്ഥലം വിട്ട വിവരം അറിഞ്ഞ് അവരെ പിന്തുടർന്നുവന്നിരുന്ന ഫിർഔനും സൈന്യവും അതേ ഇടവഴിയിലുടെ സമുദ്രത്തിലിറങ്ങിക്കഴിഞ്ഞപ്പോഴേക്കും ഇരുഭാഗത്തും ചിറച്ചു നിൽക്കുന്ന സമുദ്രജലം കൂട്ടിമുട്ടുകയും അവരെല്ലാം അതിൽ മുങ്ങിനശിക്കുകയും ചെയ്തു. വാസ്തവത്തിൽ ഈ ഒരൊറ്റ സംഭവംമതി, ഇസ്റാഈല്യരെ ഇരുത്തിച്ചിന്തിപ്പിക്കുവാൻ. പക്ഷേ, കാലപ്പഴക്കത്തിൽ ആ സംഭവം ആവർത്തിച്ച് ഉരുവിട്ട് അഭിമാനം കൊള്ളുകയല്ലാതെ, അതിന്റെ നന്ദി അവരിൽ പ്രകടമായിരുന്നില്ല. ഈ മഹാ സംഭവത്തിന്റെ പൂർണ വിവരം സൂറത്തു ത്വാഹയിലും, ശുഅറാഇലും കാണാവുന്നതാണ്. (യുക്തിവാദങ്ങളും വക്രതാല്പര്യങ്ങളും അനുസരിച്ച് ക്വുർആനെ വ്യാഖ്യാനിക്കുവാൻ മുതിർന്ന ചിലർ ഈ സംഭവത്തിന് നൽകുന്ന പുതിയ ചിത്രീകരണത്തെയും ആ ആവശ്യാർത്ഥം പല ക്വുർആൻ വചനങ്ങൾക്കും അവർ നൽകിയ ദുർവ്യാഖ്യാനങ്ങളെയും സംബന്ധിച്ച് സൂറത്ത് ത്വാഹയുടെ ശേഷം കൊടുത്തിട്ടുള്ള സുദീർഘമായ വ്യാഖ്യാനക്കുറിപ്പിൽ വേണ്ടത്ര നിരൂപണം ചെയ്തിട്ടുണ്ട്.)

ഇബ്നു അബ്ബാസ് (റ) ഇപ്രകാരം പ്രസ്താവിച്ചതായി ഹദീഥ് ഗ്രന്ഥങ്ങളിൽ

കാണാം. റസൂൽ തിരുമേനിﷺ മദീനയിൽ വന്നപ്പോൾ യഹൂദികൾ ആശൂറാഅ് (മുഹർറ മാസം പത്താം) ദിവസം നോമ്പ് പിടിക്കുന്നതായി കണ്ടു. ഈ ദിവസം എന്താണെന്ന് തിരുമേനി ചോദിച്ചു. ഇതൊരു നല്ല ദിവസമാണ്, ഇസ്റാഈല്യരെ അവരുടെ ശത്രുവിൽ നിന്ന് അല്ലാഹു രക്ഷപ്പെടുത്തിയ ദിവസമാണിത്. അന്ന് മൂസാ (അ) നോമ്പ് നോറ്റു എന്ന് അവർ മറുപടി പറഞ്ഞു. അപ്പോൾ തിരുമേനി പറഞ്ഞു:- മൂസായെ സംബന്ധിച്ച് ഞാൻ നിങ്ങളേക്കാൾ അവകാശപ്പെട്ടവനാണ്. അങ്ങനെ അന്ന് തിരുമേനി നോമ്പ് പിടിക്കുകയും അന്ന് നോമ്പ് നോൽക്കുവാൻ കല്പിക്കുകയും ചെയ്തു. (അ; ബു; മു; ന; ജ) ഈ ഹദീഥനുസരിച്ചാണ് ആശൂറാ ദിവസം മുസ്ലിംകൾ നോമ്പ് പിടിക്കുന്നത്. അത് നബിﷺയുടെ സുന്നത്തിൽപ്പെട്ടതാണെന്ന് പൊതുവെ അറിയപ്പെട്ടതുമാണ്.

وَإِذْ وَٰعَدْنَا مُوسَىٰٓ أَرْبَعِينَ لَيْلَةً ثُمَّ ٱتَّخَذْتُمُ ٱلْعِجْلَ مِنۢ بَعْدِهِۦ وَأَنتُمْ ظَٰلِمُونَ ﴿٥١﴾

**﴾51﴿ മൂസായുമായി നാൽപത് രാത്രിക്ക് നാം കരാർ നിശ്ചയം നടത്തിയ സന്ദർഭം (ഓർക്കുക). പിന്നീട് അദ്ദേഹത്തിന്റെ (അഭാവത്തിന്) ശേഷം നിങ്ങൾ പശുക്കുട്ടിയെ ഉണ്ടാക്കിത്തീർത്തു. നിങ്ങൾ അക്രമികളായും കൊണ്ട്.**

ثُمَّ عَفَوْنَا عَنكُم مِّنۢ بَعْدِ ذَٰلِكَ لَعَلَّكُمْ تَشْكُرُونَ ﴿٥٢﴾

**﴾52﴿ പിന്നെ, അതിന് ശേഷം നാം നിങ്ങൾക്ക് മാപ്പ് ചെയ്തു, നിങ്ങൾ നന്ദി ചെയ്‌വാൻ വേണ്ടി.**

وَإِذْ ءَاتَيْنَا مُوسَى ٱلْكِتَٰبَ وَٱلْفُرْقَانَ لَعَلَّكُمْ تَهْتَدُونَ ﴿٥٣﴾

**﴾53﴿ മൂസാക്ക് നാം വേദഗ്രന്ഥവും, (സത്യാസത്യ) വിവേചനവും നൽകിയ സന്ദർഭവും (ഓർക്കുക) നിങ്ങൾ സന്മാർഗം പ്രാപിക്കുവാൻ വേണ്ടി.**

---

﴾51﴿ وَإِذْوَاعَدْنَا നാം കരാർ നിശ്ചയം നടത്തിയ സന്ദർഭം مُوسَى മൂസായോട് أَرْبَعِينَ നാൽപത് لَيْلَةً രാത്രി (ദിവസം) ثُمَّ പിന്നെ اتَّخَذْتُمُ നിങ്ങൾ ഉണ്ടാക്കി (ആക്കി)ത്തീർത്തു الْعِجْلَ പശുക്കുട്ടിയെ مِنۢ بَعْدِهِ അദ്ദേഹത്തിന് ശേഷം وَأَنتُمْ നിങ്ങൾ(ആയിക്കൊണ്ട്) ظَالِمُونَ അക്രമികൾ ﴾52﴿ ثُمَّ عَفَوْنَا പിന്നെ നാം മാപ്പ് ചെയ്തു عَنكُمْ നിങ്ങൾക്ക് مِنۢ بَعْدِ ശേഷമായി ذَٰلِكَ അതിന്റെ, അതിന് لَعَلَّكُمْ നിങ്ങൾ ആയേക്കാം, ആകുവാൻ വേണ്ടി تَشْكُرُونَ നിങ്ങൾ നന്ദി ചെയ്യും ﴾53﴿ وَإِذْ آتَيْنَا നാം നൽകിയ സന്ദർഭവും مُوسَى മൂസാക്ക് الْكِتَابَ (വേദ)ഗ്രന്ഥം وَالْفُرْقَانَ വിവേചനവും لَعَلَّكُمْ നിങ്ങളാകുവാൻ, ആയേക്കാം تَهْتَدُونَ സൻമാർഗം (നേർവഴി) പ്രാപിക്കുക.

---

ഫിർഔനും സൈന്യവും മുക്കി നശിപ്പിക്കപ്പെടുകയും ഇസ്റാഈല്യർ രക്ഷപ്പെടുകയും ചെയ്തശേഷം അവർക്കുള്ള നിയമ സംഹിത അടങ്ങുന്ന വേദഗ്രന്ഥം നൽകാ

മെന്നും അതിനായി ആദ്യം മുപ്പതും പിന്നീട് പത്തും കൂടി ആകെ നാൽപത് ദിവസം മൂസാ (അ) ധ്യാനം, വ്രതം മുതലായ അനുഷ്ഠാനങ്ങളോടുകൂടി സീനാമലയിൽ കഴി ച്ചുകൂട്ടണമെന്നു അല്ലാഹു അദ്ദേഹത്തോട് നിശ്ചയം ചെയ്തിരുന്നു. (വിശദ വിവരം അഅ്റാഫിൽ വരുന്നുണ്ട്) നിശ്ചയപ്രകാരം മൂസാ (അ) സീനായിലേക്ക് പോകുമ്പോൾ തന്റെ അഭാവത്തിൽ ഇസ്റാഈല്യരുടെ നേതൃത്വം സഹോദരൻ ഹാറൂൻ നബി (അ)യെ ഏൽപിച്ചു. മൂസാ നബി (അ) സ്ഥലം വിട്ട ശേഷം സാമിരീ എന്നു പേരായ ഒരുവന്റെ നേതൃത്വത്തിൽ ഇസ്റാഈല്യർ സ്വർണംകൊണ്ട് ഒരു പശുക്കുട്ടിയെ ഉണ്ടാക്കി ആരാ ധിക്കുവാൻ തുടങ്ങി. അനേക കൊല്ലങ്ങളായി ഈജിപ്തുകാരുമായുള്ള സമ്പർക്കത്തിൽ പശുക്കളെ ആരാധിക്കുന്ന സമ്പ്രദായവുമായി അവർ ഇടപഴകിക്കഴിഞ്ഞിരുന്നു. മൂസാ (അ) തേടിപ്പോയ ആ ദൈവമാണതെന്ന് അവർ പറഞ്ഞു. ഹാറൂൻ (അ) തന്നാൽ കഴി യുന്ന തടസ്സങ്ങൾ പറഞ്ഞു നോക്കിയെങ്കിലും അവരത് ചെവിക്കൊണ്ടില്ല. നിശ്ചിത ദിവ സങ്ങൾ കഴിഞ്ഞ് മൂസാ (അ) തൗറാത്തും കൊണ്ടുവന്നപ്പോൾ കണ്ട കാഴ്ച അതായി രുന്നു. അദ്ദേഹത്തിന്റെ വ്യസനവും കോപവും പിന്നെ പറയേണ്ടതുണ്ടോ? ഇത്രയും കടുത്ത അപരാധം അവർ ചെയ്തിട്ടുപോലും പിന്നീട് അല്ലാഹു അവർക്ക് മാപ്പ് നൽകു കയുണ്ടായി. അവർ നന്ദിയുള്ളവരായിത്തീരട്ടെ-അങ്ങനെ, അവർ സന്മാർഗം പ്രാപിക്കട്ടെ- എന്നുദ്ദേശിച്ചാണ് അല്ലാഹു അവർക്ക് അത് മാപ്പാക്കിയത്.

വേദഗ്രന്ഥം കൊണ്ടുദ്ദേശ്യം തൗറാത്താകുന്നു. ഇസ്റാഈല്യർക്ക് മാർഗദർശനത്തി നാവശ്യമായ എല്ലാ തത്വോപദേശങ്ങളും, നിയമനിർദ്ദേശങ്ങളും, ചരിത്രപാഠങ്ങളും അട ങ്ങിയ ഒരു നിയമസംഹിതയും, സത്യാസത്യങ്ങളെയും ന്യായാന്യായങ്ങളെയും വേർതി രിച്ച് വിവരിക്കുന്ന മതഗ്രന്ഥവുമാണ് തൗറാത്ത്. ആ നിലക്ക് വേദഗ്രന്ഥവും വിവേച നവും ( الْكِتَابَ وَالْفُرْقَانَ ) കൊണ്ടുദ്ദേശ്യം തൗറാത്ത് തന്നെ. വിവേചനം കൊണ്ടു ദ്ദേശ്യം മൂസാ നബി (അ) മുഖേനയുണ്ടായ അമാനുഷിക ദൃഷ്ടാന്ത(**المُعْجِزَات**)ങ്ങളാ ണെന്നും ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു. രണ്ടായാലും ലക്ഷ്യം അവർ സൻമാർഗം പ്രാപിക്കൽ തന്നെ.

وَإِذْ قَالَ مُوسَىٰ لِقَوْمِهِۦ يَـٰقَوْمِ إِنَّكُمْ ظَلَمْتُمْ أَنفُسَكُم بِٱتِّخَاذِكُمُ ٱلْعِجْلَ فَتُوبُوٓا۟ إِلَىٰ بَارِئِكُمْ فَٱقْتُلُوٓا۟ أَنفُسَكُمْ

**﴿54﴾ മൂസാ തന്റെ ജനതയോട് പറഞ്ഞ സന്ദർഭവും (ഓർക്കുക) എന്റെ ജനങ്ങളേ, നിശ്ചയമായും നിങ്ങൾ പശുക്കുട്ടിയെ ഉണ്ടാക്കിയത് നിമിത്തം നിങ്ങൾ നിങ്ങളോട് തന്നെ അക്രമം ചെയ്തിരിക്കുന്നു. ആക യാൽ, നിങ്ങൾ നിങ്ങളെ സൃഷ്ടിച്ച വങ്കലേക്ക് പശ്ചാത്തപിച്ച് മടങ്ങു വിൻ, അങ്ങനെ നിങ്ങൾ നിങ്ങളെ ത്തന്നെ കൊലപ്പെടുത്തുവിൻ.**

ذَٰلِكُمْ خَيْرٌ لَّكُمْ عِندَ بَارِئِكُمْ

**അത് നിങ്ങളുടെ സ്രഷ്ടാ വിന്റെ അടുക്കൽ നിങ്ങൾക്ക് ഗുണ കരമാകുന്നു.**

| | |
|---|---|
| فَتَابَ عَلَيْكُمْ | എന്നിട്ട് അവൻ നിങ്ങളുടെ പശ്ചാത്താപം സ്വീകരിച്ചു. |
| إِنَّهُۥ هُوَ ٱلتَّوَّابُ ٱلرَّحِيمُ ﴿٥٤﴾ | നിശ്ചയമായും, അവൻ തന്നെയാണ് വളരെ പശ്ചാത്താപം സ്വീകരിക്കുന്നവനും, കരുണാനിധിയുമായുള്ളവൻ. |

---

﴾54﴿ وَإِذْقَالَ مُوسَى മൂസാ പറഞ്ഞ സന്ദർഭവും لِقَوْمِهِ തന്റെ ജനതയോട് يَاقَوْمِ എന്റെ ജനങ്ങളേ إِنَّكُمْ നിശ്ചയമായും നിങ്ങൾ ظَلَمْتُمْ നിങ്ങൾ അക്രമം (അനീതി) ചെയ്തു أَنْفُسَكُمْ നിങ്ങളുടെ സ്വന്തത്തോട്, നിങ്ങളോട് തന്നെ بِاتِّخَاذِكُمُ നിങ്ങൾ ഉണ്ടാക്കിയത് (നിങ്ങളുടെ ഉണ്ടാക്കൽ)കൊണ്ട് الْعِجْلَ പശുക്കുട്ടിയെ فَتُوبُوا അതിനാൽ നിങ്ങൾ മടങ്ങുവിൻ إِلَىٰ بَارِئِكُمْ നിങ്ങളെ സൃഷ്ടിച്ചുണ്ടാക്കിയവനിലേക്ക് فَاقْتُلُوا അങ്ങിനെ നിങ്ങൾ കൊല്ലുവിൻ أَنْفُسَكُمْ നിങ്ങളെത്തന്നെ ذَٰلِكُمْ അത് خَيْرٌ لَكُمْ നിങ്ങൾക്ക് ഉത്തമമാണ് عِنْدَ بَارِئِكُمْ നിങ്ങളുടെ സ്രഷ്ടാവിന്റെ അടുക്കൽ فَتَابَ عَلَيْكُمْ എന്നിട്ട് അവൻ നിങ്ങളുടെ പശ്ചാത്താപം സ്വീകരിച്ചു إِنَّهُ هُوَ നിശ്ചയമായും അവൻ തന്നെ التَّوَّابُ വളരെ പശ്ചാത്താപം സ്വീകരിക്കുന്നവൻ الرَّحِيمُ കരുണാനിധി

---

പശുക്കുട്ടിയുണ്ടാക്കി ആരാധിച്ചതിനെപ്പറ്റി ഇസ്റാഈല്യർ ഖേദിക്കുകയും, ഞങ്ങൾക്ക് ഞങ്ങളുടെ റബ്ബ് പൊറുത്തുതരുകയും കരുണചെയ്യുകയും ചെയ്തില്ലെങ്കിൽ ഞങ്ങൾ നഷ്ടക്കാരാകുമല്ലോ എന്ന് അവർ വിലപിക്കുകയും ചെയ്തു. (അഅ്റാഫ്, 149) ഈ സന്ദർഭത്തിലായിരിക്കാം മൂസാ (അ) അവരോട് ഇപ്രകാരം പറഞ്ഞത്. (അല്ലാഹുവിനറിയാം) നിങ്ങളെ സൃഷ്ടിച്ചുണ്ടാക്കിയ അല്ലാഹുവിനെ വിട്ടേച്ച് നിങ്ങൾ സ്വയം നിർമിച്ച ഒരു പശുക്കുട്ടിയുടെ പ്രതിമയെ ദൈവമാക്കിത്തീർത്തത് അതിഭീമമായ ഒരു അക്രമമാകുന്നു. അത് നിങ്ങൾ നിങ്ങളോട് തന്നെ ചെയ്ത ഒരു അപരാധമാണ്. അതുകൊണ്ട് നിങ്ങൾ നിങ്ങളുടെ സ്രഷ്ടാവിങ്കലേക്ക് പശ്ചാത്തപിച്ച് മടങ്ങിക്കൊള്ളുവിൻ. നിങ്ങളുടെ പശ്ചാത്താപത്തിന്റെ പൂർത്തീകരണവും നിഷ്കളങ്കതയുടെ സാക്ഷ്യവുമെന്നനിലക്ക് നിങ്ങളെത്തന്നെ അഥവാ നിങ്ങളിൽ ചിലർ ചിലരെ – കൊലപ്പെടുത്തേണ്ടതാണ്. ഈ കൊല വളരെ ഗൗരവമേറിയ ഒരു കാര്യമാണെങ്കിലും നിങ്ങളുടെ അപരാധത്തിന്റെ ഗൗരവവും അതിന്റെ അനന്തരഫലവും നോക്കുമ്പോൾ, അതാണ് നിങ്ങൾക്ക് അല്ലാഹുവിന്റെ അടുക്കൽ ഗുണകരമായിത്തീരുക. എന്നൊക്കെയാണ് മൂസാ (അ) പറഞ്ഞതിന്റെ സാരം. അങ്ങനെ അവർ പ്രവർത്തിച്ചപ്പോൾ അല്ലാഹു അവരുടെ പശ്ചാത്താപം സ്വീകരിച്ചു അവർക്ക് മാപ്പ് നൽകുകയും ചെയ്തു.

ഇസ്റാഈല്യരുടെ പശ്ചാത്താപത്തിന്റെ പൂർത്തീകരണമായി നിശ്ചയിക്കപ്പെട്ട ഈ കൊലയുടെ സ്വഭാവം എങ്ങിനെയായിരുന്നുവെന്നതിൽ വ്യത്യസ്തങ്ങളായ രിവായത്തുകൾ കാണാം. എങ്കിലും പശുക്കുട്ടിയുടെ ആരാധനയിൽ പങ്കില്ലാത്തവർ, പശുക്കുട്ടിയെ ആരാധിച്ച തങ്ങളുടെ അടുത്ത ബന്ധുക്കളെ കൊലചെയ്യുവാനായിരുന്നു

നിശ്ചയം എന്നത്രെ ഇബ്നു അബ്ബാസ് (റ)ൽ നിന്ന് ഇബ്നു ജരീർ, നസാഇൗ, ഇബ്നുഅബീഹാതിം (റ) എന്നിവർ ഉദ്ധരിച്ച രിവായത്തിൽ നിന്ന് വ്യക്തമാകുന്നത്. അങ്ങിനെ കുറെ അധികം പേർ കൊല്ലപ്പെട്ടുവെന്നും, പിന്നീടത് മൂസാ നബി(അ)യുടെ പ്രാർത്ഥനയെത്തുടർന്ന് അത് നിറുത്തൽ ചെയ്യപ്പെട്ടുവെന്നും പ്രസ്താവിക്കപ്പെട്ടു കാണുന്നു. الله أعلم ബൈബ്ളിന്റെ പ്രസ്താവനയും ഏതാണ്ട് ഇതേ പ്രകാരം തന്നെയാകുന്നു. (പുറപ്പാട് : 32-ൽ 27, 28 നോക്കുക)

എന്നാൽ, اقْتُلُوا أَنفُسَكُمْ(നിങ്ങൾ നിങ്ങളുടെ സ്വന്തങ്ങളെ-നിങ്ങളെത്തന്നെ-കൊല്ലുവിൻ) എന്ന വാക്യത്തിന്റെ താൽപര്യം, നിങ്ങൾ നിങ്ങളുടെ ശരീരേച്ഛകളെ അടക്കി നിറുത്തി അവയെ ദണ്ഡിപ്പിക്കുവിൻ എന്നാണെന്ന് ചില ആളുകൾ പ്രസ്താവിച്ചു കാണുന്നു. പശ്ചാത്താപത്തിന്റെ ഭാഗമായി കൊലയെ നിശ്ചയിക്കുന്നതിലും വളരെ ആളുകളുടെ ജീവൻ നശിപ്പിക്കുവാൻ കൽപിക്കുന്നതിലും ന്യായീകരണമൊന്നുമില്ലെന്നാണ് അവരുടെ വാദം. സൂറഃ നിസാഅ് 153-ൽ .....പിന്നെ അവക്ക് തെളിവുകൾ വന്നതിനു ശേഷം അവർ പശുക്കുട്ടിയെ ഉണ്ടാക്കി. എന്നിട്ട് അതിനെപ്പറ്റി നാം മാപ്പ് നൽകി എന്ന് പറഞ്ഞിട്ടുള്ളതിനെ ചിലർ ഈ വാദത്തിന് തെളിവാക്കുകയും ചെയ്യുന്നു. പ്രഥമദൃഷ്ടിയിൽ ഈ വാദത്തിൽ എന്തോ കഴമ്പുണ്ടെന്ന് തോന്നിയേക്കാമെങ്കിലും അല്ലാഹു ഇവിടെ പറഞ്ഞ വാക്കുകളും മേൽ സൂചിപ്പിച്ച രിവായത്തുകളും ക്വുർആൻ വ്യാഖ്യാതാക്കളുടെ പൊതുവെയുള്ള പ്രസ്താവനകളും നോക്കുമ്പോൾ ഈ പുതിയ വ്യാഖ്യാനത്തിന് വില കൽപിക്കുവാൻ മാർഗം കാണുന്നില്ല. അതിനും പുറമെ, താഴെ സൂചിപ്പിക്കുന്ന കുറേ വസ്തുതകൾ കൂടി മുന്നിൽ വെച്ചുകൊണ്ടായിരിക്കണം ഈ കൊലയെ വിലയിരുത്തുന്നതും.

ഇസ്റാഈല്യർ പശുക്കുട്ടിയെ ആരാധിച്ച സംഭവം കേവലം ഒരു സാധാരണ വിഗ്രഹാരാധനയുടെ സംഭവമല്ല. അതിന് അതിന്റെതായ ചില പ്രത്യേകതകളുണ്ട്. ഇസ്റാഈല്യർ ആരാണ്. അവരുടെ സ്ഥിതിഗതികളെന്താണ് ഏത് സന്ദർഭത്തിലാണത് ചെയ്തത്, അപ്പോഴത്തെ ചുറ്റുപാടെന്തായിരുന്നു എന്നൊക്കെ ആലോചിക്കേണ്ടതുണ്ട്. തൗഹീദിന്റെ സ്ഥാപനത്തിന് വേണ്ടി ജീവിതമർപ്പിച്ച ഇബ്റാഹീം നബി (അ)യുടെയും അദ്ദേഹത്തിന്റെ മക്കളും പിൻഗാമികളുമായ ഇസ്ഹാക്, യഅ്ക്വൂബ് (അ) എന്നീ പ്രവാചകൻമാരുടെയും പാരമ്പര്യം നിലനിറുത്തുവാൻ ബാധ്യസ്ഥരായ അനന്തരാവകാശികളാണ് ഇസ്റാഈൽ ജനത. കാലപ്പഴക്കത്തിൽ കെട്ടാറിപ്പോയ തൗഹീദിന്റെ ആ പാരമ്പര്യം അവരിൽ പുനർജ്ജീവിപ്പിക്കുവാനും, നൂറ്റാണ്ടുകളായി അവർ അനുഭവിച്ചുകൊണ്ടിരുന്ന അടിമത്തത്തിൽ നിന്നും മർദ്ദനങ്ങളിൽ നിന്നും അവരെ സ്വതന്ത്രമാക്കുവാനും വേണ്ടി നിയോഗിക്കപ്പെട്ട പ്രവാചകനാണ് മൂസാ നബി (അ). അദ്ദേഹത്തിന്റെ കൈക്ക് വെളിപ്പെട്ട വമ്പിച്ച പല ദിവ്യദൃഷ്ടാന്തങ്ങളും, അത്യൽഭുതങ്ങളും നേരിൽ കണ്ടനുഭവിച്ചുകൊണ്ടിരിക്കുന്നവരാണവർ. മുമ്പോ പിമ്പോ മനുഷ്യലോകം കേട്ടിട്ടില്ലാത്ത ഒരു മഹാൽഭുതത്തിലൂടെയാണവർ ചെങ്കടൽ കടന്ന് രക്ഷപ്പെട്ടു ഇപ്പോൾ സീനാ മരുഭൂമിയിൽ വന്ന് പാളയമടിച്ചു താമസിക്കുന്നത്. അന്ന് ലോകത്ത് അറിയപ്പെട്ട ഏറ്റവും പ്രതാപശാലിയായ ഫിർഔനും സൈന്യവും അസാധാരണവും അതിദാരുണവുമാംവണ്ണം നശിപ്പിക്കപ്പെട്ട കാഴ്ച അവർ ഒട്ടും മറക്കാറായിട്ടില്ല. ഈ അവസരത്തിലാണ് അവരുടെ ശാശ്വത നന്മക്കും യശസ്സിനും നിദാനമായ ഒരു വേദ ഗ്രന്ഥം അവരുടെ സ്രഷ്ടാവായ

അല്ലാഹുവിങ്കൽ നിന്ന് ഏറ്റുവാങ്ങുവാൻ വേണ്ടി മൂസാ (അ)അവരിൽ നിന്ന് – അതും ഹാറൂൻ നബി (അ)യെ അവരുടെ നേതൃത്വം ഏൽപിച്ചുകൊണ്ട് – വിട്ടുപോയത്. വിരൽകൊണ്ടെണ്ണാവുന്ന ദിവസങ്ങൾ കഴിഞ്ഞതേയുള്ളൂ അപ്പോഴേക്കും മൂസാ തേടി പ്പോയ ദൈവമാണെന്ന് പറഞ്ഞുകൊണ്ട് അവരിൽപ്പെട്ട ഒരു വികൃതി സ്വർണംകൊണ്ട് വാർത്തുണ്ടാക്കിയ ആ പശുക്കുട്ടിയെ ദൈവമാക്കി അതിന്റെ ചുറ്റും ഭജനമിരിക്കുകയും, പൂജാകർമങ്ങൾ നടത്തുകയുമാണവർ ചെയ്തത്. ബുദ്ധിപരമായ വീണ്ടുവിചാരങ്ങൾപോ കട്ടെ, തങ്ങളുടെ നേതൃത്വം വഹിക്കുന്ന ഹാറൂൻ നബി (അ)യുടെ വിലക്ക് കേൾക്കുവാ നോ, ഏതാനും ദിവസം കൊണ്ട് മടങ്ങി എത്തുന്ന മൂസാ നബി (അ)യുടെ വരവുവരെ കാത്തിരിക്കുവാനോ അവർക്ക് ക്ഷമയുണ്ടായില്ല. ഇതൊക്കെ ഒരു വശത്ത്. മറ്റൊരു വശം:-

ഇസ്റാഈല്യരുടെ ധിക്കാര ബുദ്ധിയും, വിഡ്ഢിത്തവും, അനുസരണമില്ലായ്മയും പ്രസിദ്ധമാണ്. ചെങ്കടൽ കടന്നു രക്ഷപ്പെട്ടുപോരുന്ന മദ്ധ്യെ ചില ജനങ്ങൾ വിഗ്രഹ ങ്ങളെ ആരാധിക്കുന്നത്കണ്ടപ്പോൾ ഞങ്ങൾക്കും ഇതുപോലെയുള്ള ദൈവങ്ങളെ ഉണ്ടാ ക്കുവാൻ അനുവദിച്ചുതരണമെന്ന് അവർ മൂസാ (അ) നോട് ആവശ്യപ്പെട്ടതും. നിങ്ങൾ വിഡ്ഢികളായ ഒരു ജനത തന്നെ എന്ന് അദ്ദേഹം മറുപടി പറഞ്ഞതും. (7:138) അവ രോട് വാഗ്ദാനം ചെയ്യപ്പെട്ടതും, അവരുടെ യാത്രാലക്ഷ്യവുമായിരുന്ന രാജ്യത്ത് – ബൈത്തുൽമുക്വദ്ദസിൽ–ശത്രുക്കളുമായി ഏറ്റുമുട്ടുവാൻ മടിച്ചു നിന്ന അവർ. നിരീ ക്ഷകൻമാർ മുഖേന ശത്രുക്കളുടെ ശക്തി ദുർബ്ബലമാണെന്നറിഞ്ഞിട്ടുപോലും മൂസാ നബി (അ)യോട് പറഞ്ഞതിങ്ങിനെയാണ്: 'അവരവിടെ ഉള്ളപ്പോൾ ഞങ്ങളൊരിക്കലും അതിൽ പ്രവേശിക്കുകയില്ല. താനും 'തന്റെ റബ്ബും പോയി യുദ്ധം നടത്തിക്കൊള്ളുക. ഞങ്ങൾ ഇവിടെ ഇരിക്കുകയാണ്' (5:24) ഇതുപോലെയുള്ള അവരുടെ ധിക്കാര ത്തിന്റെയും അനുസരണക്കേടിന്റെയും ഉദാഹരണങ്ങൾ ഈ സൂറത്തിലും മറ്റു സൂറ ത്തുകളിലുമായി ധാരാളം കാണാവുന്നതാണ്.

ഇതൊക്കെ കണക്കിലെടുത്തു കൊണ്ട് വേണം അവർ പശുക്കുട്ടിയെ ആരാധി ച്ചതിന്റെ ഗൗരവവും പ്രത്യേകതയും കണക്കാക്കുവാൻ. അതിന്റെ പേരിൽ അവർക്ക് അല്ലാഹുവിൽ നിന്ന് ലഭിക്കുവാനിരിക്കുന്ന ശിക്ഷയാകട്ടെ, കാലാകാല നരകശിക്ഷയും. ആ ശിക്ഷ ഒഴിവായിക്കിട്ടുവാനും, അവർ ധിക്കാരപൂർവ്വം പ്രവർത്തിച്ച ഈ നീചകൃത്യ ത്തിൽ അവർക്കുള്ള യഥാർത്ഥ പശ്ചാത്താപം തെളിയിക്കുവാനും, അവശേഷിക്കുന്ന ആളുകളിൽ ഇത്തരം നികൃഷ്ട സംഭവങ്ങൾ മേലിൽ ആവർത്തിക്കപ്പെടാതിരിക്കുവാ നും, അതേ സമയത്ത് കൊല്ലപ്പെടുന്നവർക്ക് അല്ലാഹുവിന്റെ മാപ്പിനും പ്രീതിക്കുമായി ജീവർ ത്യജിക്കുന്നത് നിമിത്തം അവരുടെ മഹാപാപം പൊറുക്കുവാനും–ഇങ്ങിനെ പല തിനുമായി–ആ കടുംപാതകത്തിൽ മുൻകയ്യെടുത്തവരെ കൊലപ്പെടുത്തണമെന്ന് അവരെ സൃഷ്ടിച്ച സ്രഷ്ടാവ് കൽപിച്ചെങ്കിൽ, അതിൽ അവന്റെ കാരുണ്യവും ഔദാര്യവുമായി രിക്കും ചിന്തിക്കുന്ന സത്യവിശ്വാസികൾക്ക് ദർശിക്കുവാൻ കഴിയുക. ഇതെല്ലാം സൂചി പ്പിച്ചുകൊണ്ടുതന്നെയായിരിക്കാം നിങ്ങൾ നിങ്ങളുടെ സ്വന്തങ്ങളെ കൊലചെയ്യണമെന്ന് പറഞ്ഞതോടൊപ്പം ذَٰلِكُمْ خَيْرٌ لَّكُمْ عِندَ بَارِئِكُمْ(അത് നിങ്ങളുടെ സ്രഷ്ടാവിന്റെ അടുക്കൽ നിങ്ങൾക്ക് ഗുണകരമായിരിക്കും)എന്ന് മൂസാ നബി (അ) പറഞ്ഞതും والله أعلم.ഏതായാലും അല്ലാഹുവിന്റെ പ്രസ്താവനയിൽനിന്നോ ബലവത്തായ മറ്റു തെളിവുകളിൽനിന്നോ പ്രസ്തുത കൊലയുടെ സ്വഭാവത്തെപ്പറ്റി വ്യക്തമായ ഒരു തീരു മാനം പറയുവാൻ മാർഗം കാണുന്നില്ല.

وَإِذْ قُلْتُمْ يَٰمُوسَىٰ لَن نُّؤْمِنَ لَكَ حَتَّىٰ نَرَى ٱللَّهَ جَهْرَةً فَأَخَذَتْكُمُ ٱلصَّٰعِقَةُ وَأَنتُمْ تَنظُرُونَ ﴿٥٥﴾

**﴾55﴿ നിങ്ങൾ പറഞ്ഞ സന്ദർഭവും (ഓർക്കുക) മൂസാ, അല്ലാഹുവിനെ പ്രത്യക്ഷത്തിൽ കാണുന്നത്വരെ ഞങ്ങൾ താങ്കളെ വിശ്വസിക്കുകയില്ലതന്നെ. എന്നിട്ട് നിങ്ങൾ നോക്കി (കണ്ട്) കൊണ്ടിരിക്കെ (തന്നെ) നിങ്ങൾക്ക് ഇടിത്തീ പിടിപെട്ടു.**

ثُمَّ بَعَثْنَٰكُم مِّنۢ بَعْدِ مَوْتِكُمْ لَعَلَّكُمْ تَشْكُرُونَ ﴿٥٦﴾

**﴾56﴿ പിന്നീട്, നിങ്ങളുടെ മരണത്തിന് ശേഷം നിങ്ങളെ നാം എഴുന്നേൽപിച്ചു.നിങ്ങൾ നന്ദി ചെയ്വാൻ വേണ്ടി.**

---

﴾55﴿ وَإِذْقُلْتُمْ നിങ്ങൾ പറഞ്ഞ സന്ദർഭവും يَامُوسَى മൂസാ لَنْ نُؤْمِنَ നിശ്ചയമായും ഞങ്ങൾ വിശ്വസിക്കയില്ല لَكَ നിന്നെ, താങ്കളെ حَتَّى نَرَى ഞങ്ങൾ കാണുന്നതുവരെ اللَّهَ അല്ലാഹുവിനെ جَهْرَةً പ്രത്യക്ഷത്തിൽ فَأَخَذَتْكُمُ അപ്പോൾ നിങ്ങളെ പിടികൂടി الصَّاعِقَةُ ഇടിത്തീ, ഘോരമായ ഇടിനാദം وَأَنْتُمْ നിങ്ങളാകട്ടെ تَنْظُرُونَ നോക്കി(കണ്ടു)കൊണ്ടിരിക്കുന്നു ﴾56﴿ ثُمَّ بَعَثْنَاكُمْ പിന്നെ നിങ്ങളെ നാം എഴുന്നേൽപിച്ചു مِنْ بَعْدِ അതിനു ശേഷം مَوْتِكُمْ നിങ്ങളുടെ മരണത്തിന്റെ لَعَلَّكُمْ تَشْكُرُونَ നിങ്ങൾ നന്ദി ചെയ്വാൻ വേണ്ടി.

---

ഇസ്റാഈല്യർ പശുക്കുട്ടിയെ ഉണ്ടാക്കി ആരാധിച്ചശേഷം അതിനെക്കുറിച്ച് ഖേദം പ്രകടിപ്പിക്കുവാനും, ഒഴികഴിവ് പറയുവാനും വേണ്ടി ഇസ്റാഈല്യരിൽ നിന്ന് നല്ലവരായ എഴുപത്പേരെ തിരഞ്ഞെടുത്തുകൊണ്ട് മൂസാ (അ) സീനാ മലയിലേക്ക് പോയിരുന്ന അവസരത്തിൽ അവരാണ് അല്ലാഹുവിനെ പ്രത്യക്ഷത്തിൽ കാണാതെ ഞങ്ങൾ താങ്കളെ വിശ്വസിക്കുകയില്ലെന്ന് പറഞ്ഞത് എന്നാണ് ഖുർആൻ വ്യാഖ്യാതാക്കൾ പലരും പ്രസ്താവിക്കുന്നത്. മൂസാ (അ) നോട് നാൽപത് ദിവസം നിശ്ചയിച്ചതും, അദ്ദേഹം (സീനായിൽ) ചെന്നതും അല്ലാഹു അദ്ദേഹത്തോട് സംസാരിച്ചതും തൗറാത്തുമായി മടങ്ങിയതും, മടങ്ങിവന്നപ്പോൾ ജനങ്ങൾ പശുക്കുട്ടിയെ ആരാധിച്ചതറിഞ്ഞു കുപിതനായി തൗറാത്തിന്റെ പലകകൾ നിലത്തിട്ടതും, ഹാറൂൻ (അ) നോട് കയർത്തതുമെല്ലാം (142-154 വചനങ്ങളിൽ) വിവരിച്ച ശേഷം സൂറഃ അഅ്റാഫിൽ അല്ലാഹു പറയുന്നു:

وَاخْتَارَ مُوسَى قَوْمَهُ سَبْعِينَ رَجُلا لِمِيقَاتِنَا فَلَمَّا أَخَذَتْهُمُ الرَّجْفَةُ قَالَ رَبِّ لَوْ شِئْتَ أَهْلَكْتَهُمْ مِنْ قَبْلُ وَإِيَّايَ أَتُهْلِكُنَا بِمَا فَعَلَ السُّفَهَاءُ مِنَّا إِنْ هِيَ إِلا فِتْنَتُكَ (الاعراف)

സാരം: "നമ്മുടെ നിശ്ചയ സമയത്തേക്ക് വേണ്ടി മൂസാ തന്റെ ജനതയിൽ നിന്ന് എഴുപത് പുരുഷൻമാരെ തിരഞ്ഞെടുത്തു. അവർക്ക് കമ്പനം- കിടുക്കം-പിടിപെട്ടപ്പോൾ അദ്ദേഹം പറഞ്ഞു. റബ്ബേ, നീ ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവരെയും എന്നെത്തന്നെയും

മുമ്പേ നിനക്ക് നശിപ്പിക്കാമായിരുന്നു. ഞങ്ങളിൽ നിന്നുള്ള ഭോഷന്മാർ പ്രവർത്തിച്ചത് നിമിത്തം നീ ഞങ്ങളെ നശിപ്പിക്കുകയാണോ ? അത് നിന്റെ പരീക്ഷണമല്ലാതെ മറ്റൊന്നുമല്ല..'' (അഅ്റാഫ് : 155)

അല്ലാഹുവിനെ പ്രത്യക്ഷത്തിൽ കാണാതെ താങ്കളെ വിശ്വസിക്കുകയില്ല - താങ്കളോട് അല്ലാഹു സംസാരിച്ചുവെന്നും മറ്റും താങ്കൾ പറയുന്നത് ഞങ്ങൾക്ക് ബോദ്ധ്യമാകേണമെങ്കിൽ അവനെ ഞങ്ങൾ നേരിൽ കാണുക തന്നെ വേണം-എന്ന് ആവശ്യപ്പെട്ടത് ഇസ്റാഈൽ ജനത മുഴുവനുമായിരുന്നില്ല. മേൽ പറഞ്ഞ എഴുപത് പേരോ (അല്ലെങ്കിൽ ചിലർ പറയുന്നത്പോലെ, വേറെ ഒരു കൂട്ടരോ)മാത്രമായിരുന്നു. അവർ ആ ജനതയിൽ നല്ലവരും അവരിൽ നിന്ന് തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളുമാകകൊണ്ട് അവർ പറഞ്ഞു എന്ന് മൊത്തത്തിൽ പ്രസ്താവിച്ചിരിക്കുകയാണ്. ഏതായാലും അവരുടെ ഈ ആവശ്യം - ആ അവസരത്തിൽ പ്രത്യേകിച്ചും - തനി ബാലിശവും, മൗഢ്യവും, ധിക്കാരവും തന്നെ. അതിനാൽ അവർക്ക് ഇടിത്തീ ബാധിച്ചു. അവരതിൽ മൃതിയടഞ്ഞു. അഅ്റാഫ് സൂറത്തിലെ വചനത്തിൽ കണ്ടതുപോലെ, മൂസാ (അ) അല്ലാഹുവിനോട് സങ്കടപ്പെട്ടു. അല്ലാഹു അവരെ ജീവിപ്പിച്ചുകൊടുത്തു. ഇതിന്റെ പേരിൽ ആ സമുദായം എപ്പോഴും അല്ലാഹുവിനോട് നന്ദിയുള്ളവരായിരിക്കേണ്ടതുണ്ടല്ലോ.

ഇടിത്തീ ബാധിച്ചതു നിമിത്തം അവർ മരണപ്പെട്ടിട്ടില്ലെന്നും ثُمَّ بَعَثْنَاكُم مِّن بَعْدِ مَوْتِكُمْ(പിന്നെ, നിങ്ങളുടെ മരണശേഷം നാം നിങ്ങളെ എഴുന്നേൽപിച്ചു) എന്ന വാക്യത്തിന്റെ അർത്ഥം മരണതുല്യമായ ബോധക്ഷയമോ മറ്റോ ഉണ്ടായ ശേഷം അതിൽ നിന്ന് ആശ്വാസം നൽകി എന്നാണെന്നും وَأَنتُمْ تَنظُرُونَ (നിങ്ങൾ നോക്കിക്കണ്ടുകൊണ്ടിരിക്കെ) എന്ന വാക്ക് ഇതിന് തെളിവാണെന്നും ചിലർ പറയുന്നു. ഇടിത്തീ പിടിപെട്ടു ( أَخَذَتْهُمُ الصَّاعِقَةُ ) എന്നു പറഞ്ഞത് കൊണ്ട് അവർ മരണപ്പെട്ടുവെന്ന് ഉറപ്പിച്ച് പറഞ്ഞുകൂടാ. എങ്കിലും مِّن بَعْدِ مَوْتِكُمْ (നിങ്ങളുടെ മരണത്തിന് ശേഷം) എന്ന് അല്ലാഹു വ്യക്തമാക്കിയ സ്ഥിതിക്ക് അവരെ മരണമാണോ ബാധിച്ചത്, അതല്ല ബോധക്ഷയമാണോ ബാധിച്ചത് എന്ന് സംശയിക്കുവാനോ, മരണമല്ല-ബോധക്ഷയമോ മറ്റോ ആണ് - ബാധിച്ചതെന്ന് പറയുവാനോ ആർക്കും അവകാശമില്ലതന്നെ. നിങ്ങൾ നോക്കിക്കണ്ടുകൊണ്ടിരിക്കെ എന്ന വാക്കിന്റെ താൽപര്യമെന്താണെന്നാണ് പിന്നീട് ആലോചിക്കുവാനുള്ളത്. ഇടിത്തീ മൂലം അവർ മരണപ്പെട്ടെങ്കിൽ അവർ അതെങ്ങിനെ നോക്കിക്കാണും ? എന്നാണിവർ ചോദിക്കുന്നത്. നോക്കിക്കണ്ടുകൊണ്ടിരിക്കെ മരണം പിടിപെട്ടുവെന്നല്ല-ഇടിത്തീ പിടിപെട്ടു എന്നാണ്-അല്ലാഹു പറഞ്ഞ വാക്ക്. ഇടിത്തി വരുന്നത് കണ്ണിൽ കാണലും മരിക്കലും ഒപ്പം കഴിയാമല്ലോ. അല്ലെങ്കിൽ എല്ലാവരും ഒപ്പം മരണപ്പെടാതെ ചിലർ ആദ്യം മരണമടഞ്ഞതാണെങ്കിൽ മറ്റുള്ളവർ അവർ മരണപ്പെടുന്നത് കണ്ടിരിക്കുകയും ചെയ്യാം. ഏതായാലും മരണശേഷം എന്ന സ്പഷ്ടമായ വാക്കിൽ അല്ലാഹു പറഞ്ഞതിന് യഥാർത്ഥ മരണമെന്നല്ലാതെ മറ്റൊരു അലങ്കാരാർത്ഥം കൊടുക്കുന്നതിനെക്കാൾ നിങ്ങൾ നോക്കിക്കൊണ്ടിരിക്കെ എന്ന വാക്കിന് സന്ദർഭത്തിനൊത്ത ഒരു വ്യാഖ്യാനം നൽകുകയാണ് ശരി ; സംശയമില്ല.

മറ്റൊരു ന്യായം പറയുവാനുള്ളത് ഇതാണ്. 'മരണശേഷം ജീവിപ്പിക്കപ്പെട്ടവർക്ക് പിന്നെ അതിനെത്തുടർന്ന് മുൻകർമങ്ങളുടെ ഫലമായ രക്ഷാശിക്ഷ അനുഭവപ്പെടുകയല്ലേ വേണ്ടത് ? അവർക്ക് പിന്നെ മതശാസനകളും നിയമങ്ങളുമൊന്നും ബാധകമായിരിക്കയില്ലല്ലോ ? ഈ ന്യായത്തിന്റെ മറുപടി : ഒറ്റ നോട്ടത്തിൽ പറഞ്ഞാൽ ഇത് ശരിയാ

ണെന്ന് തോന്നാമെങ്കിലും ഇപ്പറഞ്ഞതിൽ നിന്ന് ചില പ്രത്യേക സംഭവങ്ങൾ ഒഴിവാക്കേണ്ടതുണ്ട്. നൂറുകൊല്ലം മരണമടഞ്ഞു കിടന്ന ശേഷം ഒരാളെ (ഉസൈർ (അ)നെ) പിന്നീട് ജീവിപ്പിച്ച സംഭവം താഴെ 259-ാം വചനത്തിൽ വരുന്നുണ്ട്. ഈസാ നബി (അ) യുടെ ദൃഷ്ടാന്തങ്ങളെ വിവരിച്ച കൂട്ടത്തിൽ ഒന്ന് അദ്ദേഹം മരണപ്പെട്ടവരെ ജീവിപ്പിക്കുമെന്നുള്ളതാണെന്ന് 3:49 ലും 5:110 ലും കാണാം. മരണപ്പെട്ടത് മുതൽക്കല്ല - ക്വിയാമത്ത് നാളിൽ മരണപ്പെട്ടവരെ എഴുന്നേൽപ്പിക്കുവാനുള്ള രണ്ടാമത്തെ കാഹളമൂത്ത് മുതൽക്കാണ് - പ്രതിഫല നടപടി ആരംഭിക്കുന്നതും അതുവരെയുള്ള കാലത്തെപ്പറ്റി بَرْزَخٌ (ബർസഖ്) എന്നാണ് ക്വുർആൻ പറഞ്ഞിരിക്കുന്നത് (23:100 നോക്കുക) അതോടുകൂടി, മരണശേഷം ഇങ്ങിനെ ചില പ്രത്യേക കാരണങ്ങളാൽ വീണ്ടും ഭൗതിക ജീവിതം നൽകപ്പെടുന്ന ആളുകൾക്ക് ആത്മീയലോകത്തിലെയോ, പരലോകത്തിലെയോ അനുഭവങ്ങൾ ഒന്നും അനുഭവപ്പെടാതാക്കുവാനും അല്ലാഹുവിന് കഴിവുണ്ടല്ലോ. ചുരുക്കിപ്പറഞ്ഞാൽ, ഇത്തരം വിഷയങ്ങളിലൊന്നും യുക്തി ന്യായങ്ങളെയോ പ്രകൃതി വാദങ്ങളെയോ മുൻനിറുത്തിക്കൊണ്ടുള്ള വ്യാഖ്യാനങ്ങൾ നൽകി തൃപ്തി അടയുന്നത് ശരിയല്ല. ബുദ്ധിപരമായി അസംഭവ്യത കാണാത്ത വിഷയങ്ങളിലെല്ലാം അല്ലാഹു വ്യക്തമായ ഭാഷയിൽ പ്രസ്താവിച്ച കാര്യങ്ങളെ അതേ രൂപത്തിൽ സ്വീകരിക്കുന്നതിലാണ് രക്ഷയുള്ളത് **والله الموفق للصواب**

മർഹൂം ശൈഖ് മുഹമ്മദ് അബ്ദുഃ പ്രസ്താവിച്ചതായി മർഹൂം സയ്യിദ് റശീദുരിദ്വാ ഇവിടെ ഉദ്ധരിച്ചതിന്റെ ചുരുക്കം ഇങ്ങിനെ വിവരിക്കാം: 'ഇസ്റാഈല്യർ അല്ലാഹുവിനെ കാണാൻ ആവശ്യപ്പെട്ട സംഭവം പശുക്കുട്ടിയുടെ ആരാധനയുമായി ബന്ധപ്പെട്ടതല്ല. ഒരു പ്രത്യേക സംഭവമാണത്. അവരുടെ ഗ്രന്ഥത്തിൽ അത് വ്യക്തമായി പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. തനിക്ക് ഞങ്ങളെക്കാൾ ശ്രേഷ്ഠതയുണ്ടെന്ന് ഞങ്ങൾ വിശ്വസിക്കണമെങ്കിൽ ഞങ്ങൾ അല്ലാഹുവിനെ കാണുക തന്നെവേണം എന്ന് മൂസാ നബി (അ) യോട് അവർ ആവശ്യപ്പെട്ടു. അപ്പോൾ അവർക്ക് പല ആപത്തുകളും പിടിപെട്ടു. അതിലൊന്നായിരുന്നു ഇടിത്തീ. ഒരു കൂട്ടരെ ഇടിത്തീ ബാധിച്ചു. മറ്റുള്ളവർ അത് നോക്കിക്കണ്ടിരുന്നു. രോഗവും വ്യാധിയും നിമിത്തവും പലരും മരണമടഞ്ഞു. ثُمَّ بَعَثْنَاكُم مِّن بَعْدِ مَوْتِكُمْ (പിന്നെ നിങ്ങളുടെ മരണശേഷം നാം നിങ്ങളെ എഴുന്നേൽപ്പിച്ചു) എന്ന വാക്യത്തിന് ശൈഖ് അബ്ദുഃയുടെ വ്യാഖ്യാനം: അദ്ദേഹം ഇങ്ങിനെ ഉദ്ധരിച്ചിരിക്കുന്നു. 'ഇടിത്തീ കൊണ്ടും മറ്റുമായി അവർ മരണമടയുകയും അവർ നിശ്ശേഷം നശിച്ചേക്കുമെന്ന് കരുതപ്പെടുകയും ചെയ്ത ശേഷം അവരുടെ സന്തതികളെ അല്ലാഹു വർദ്ധിപ്പിച്ചു, അവരെ പുനരുദ്ധരിച്ചു' ( **تفسير المنار** )

ഇതിൽ ഇടിത്തീയിന് പുറമെ മറ്റു പല ആപത്തുകളും അവർക്ക് ബാധിച്ചുവെന്നും, അതുമൂലം അവർ പലരും മരണമടഞ്ഞുവെന്നും പറഞ്ഞതിനെപ്പറ്റി ക്വുർആനിൽ സൂചനയൊന്നും കാണുന്നില്ല. നിങ്ങളുടെ മരണശേഷം നിങ്ങളെ നാം എഴുന്നേൽപിച്ചുവെന്ന് അല്ലാഹു പറഞ്ഞതിന്റെ വ്യാഖ്യാനമായി അവരുടെ സന്തതികളെ വർദ്ധിപ്പിച്ചു അവരെ പുനരുദ്ധരിച്ചു എന്ന് പറഞ്ഞത് ക്വുർആന്റെ വാക്കുകളോട് യോജിക്കുന്നുമില്ല. ബൈബ്ളിൽ ഇസ്റാഈല്യർ അല്ലാഹുവിനെ കാണുവാൻ ആവശ്യപ്പെട്ടതായി വ്യക്തമാക്കപ്പെട്ടും കാണുന്നില്ല. മൂസാ (അ) തൗറാത്ത് വാങ്ങുവാനായി പോയപ്പോൾ എഴുപത് മൂപ്പൻമാരെയും കൊണ്ടുപോയിരുന്നുവെന്നും, അവർ ദൈവത്തെ കണ്ടുവെന്നും, അവന്റെ പാദങ്ങൾക്ക് കീഴെ നീലക്കല്ലു പടുത്ത തളം പോലെയും ആകാശത്തിന്റെ

സ്വച്ഛതപോലെയും ആയിരുന്നുവെന്നും, ആ പ്രമാണികൾക്ക് തൃക്കയ്യാൽ ഒന്നും ഭവിച്ചില്ലെന്നും, അവർ ദൈവത്തെ കണ്ട് ഭക്ഷണ പാനീയങ്ങൾ കഴിച്ചുവെന്നുമൊക്കെയാണ് അതിൽ പ്രസ്താവിച്ചിരിക്കുന്നതും. (പുറപ്പാട് 24-ാം അദ്ധ്യായം 1-11 നോക്കുക) ക്വുർആന്റെ പ്രസ്താവനകൾക്ക് വിരുദ്ധമാണെന്ന് മാത്രമല്ല, അല്ലാഹുവിനെ സൃഷ്ടികളോട് സാദൃശ്യപ്പെടുത്തുന്നതും, ബുദ്ധിക്ക് യോജിക്കാത്തതും കൂടിയാണ് ബൈബ്ളിന്റെ ഈ വിവരണം. അതിനും പുറമെ ബൈബ്ളിന്റെ തന്നെ മറ്റൊരു വ്യക്തമായ പ്രസ്താവനക്ക് കടകവിരുദ്ധവുമാണിത്. അതേ പുസ്തകം 33-ാം അദ്ധ്യായത്തിലെ 20,21 എന്നീ സൂക്തങ്ങളിൽ യഹോവ (ദൈവം)മോശെ (മൂസാ) യോട് ഇങ്ങിനെ കൽപിച്ചു പറഞ്ഞിരിക്കുന്നത് കാണാം: 'നിനക്ക് എന്റെ മുഖം കാണാൻ കഴികയില്ല. ഒരു മനുഷ്യനും എന്നെ കണ്ട് ജീവനോടെ ഇരിക്കയില്ല.' അപ്പോൾ, ബൈബ്ളിന്റെ ഈ പ്രസ്താവന അടിമുടി വിശ്വസനീയമല്ലെന്ന് വ്യക്തമാണല്ലോ.

وَظَلَّلْنَا عَلَيْكُمُ ٱلْغَمَامَ وَأَنزَلْنَا عَلَيْكُمُ ٱلْمَنَّ وَٱلسَّلْوَىٰ ۖ

**﴾57﴿ (ഇസ്റാഈൽ സന്തതികളേ,) നിങ്ങൾക്ക് നാം മേഘത്തെ തണലാക്കിത്തരുകയും ചെയ്തു: നിങ്ങൾക്ക് നാം മന്നയും സൽവായും ഇറക്കിത്തരികയും ചെയ്തു.**

كُلُوا۟ مِن طَيِّبَٰتِ مَا رَزَقْنَٰكُمْ ۖ

**നാം നിങ്ങൾക്ക് നൽകിയിട്ടുള്ള നല്ല (വിശിഷ്ടമായ) വസ്തുക്കളിൽ നിന്ന് നിങ്ങൾ തിന്നുകൊള്ളുവിൻ (എന്നും പറഞ്ഞു)**

وَمَا ظَلَمُونَا وَلَٰكِن كَانُوٓا۟ أَنفُسَهُمْ يَظْلِمُونَ ﴿٥٧﴾

**(എന്നാൽ,) അവർ നമ്മെ അക്രമിച്ചില്ല: അവർ അവരുടെ സ്വന്തങ്ങളോട്തന്നെയായിരുന്നു അക്രമം പ്രവർത്തിച്ചിരുന്നത്.**

---

﴾57﴿ وَظَلَّلْنَا നാം തണലാക്കി (നിഴലിട്ടു) തരുകയും ചെയ്തു عَلَيْكُمُ നിങ്ങൾക്ക് الْغَمَامَ മേഘത്തെ وَأَنزَلْنَا നാം ഇറക്കിത്തരുകയും ചെയ്തു عَلَيْكُمُ നിങ്ങൾക്ക് الْمَنَّ മന്നയെ (കട്ടിത്തേൻ) وَالسَّلْوَى സൽവായും (കാടപ്പക്ഷി) كُلُوا നിങ്ങൾ തിന്നുകൊള്ളുവിൻ مِنْ طَيِّبَاتِ നല്ല (വിശിഷ്ട) വസ്തുക്കളിൽ നിന്ന് مَا رَزَقْنَاكُمْ നിങ്ങൾക്ക് നാം നൽകിയ وَمَا ظَلَمُونَا അവർ നമ്മെ അക്രമിച്ചില്ല وَلَٰكِنْ كَانُوا എങ്കിലും അവരായിരുന്നു أَنفُسَهُمْ അവരുടെ സ്വന്തങ്ങളോട് يَظْلِمُونَ അവർ അക്രമം പ്രവർത്തിക്കും

---

ചെങ്കടൽ കടന്നു രക്ഷപ്പെട്ട ശേഷം, തങ്ങൾക്ക് വാഗ്ദാനം ചെയ്യപ്പെട്ട രാജ്യത്തേക്ക് -ബൈത്തുൽ മുക്വദ്ദസിലേക്ക്-കടന്ന് ചെന്ന് ആ രാജ്യം അടക്കി വെച്ചിരുന്ന ശത്രുക്കളെ പുറത്താക്കുവാൻ ഇസ്റാഈല്യർ കൂട്ടാക്കാത്തത് നിമിത്തം അവർ നാൽപത് കൊല്ലം

സീനാ താഴ്‌വരയിൽ കെട്ടിത്തിരിയേണ്ടി വന്നു. (മാഇദഃ 23–29 കാണുക) അക്കാലത്ത് അല്ലാഹു അവർക്ക് നൽകിയ വമ്പിച്ച രണ്ട് അനുഗ്രഹങ്ങളെയാണ് ഈ വചനത്തിൽ ഓർമിപ്പിക്കുന്നത്.

(1) മേഘം നിഴലാക്കിക്കൊടുത്തത്, സസ്യവർഗങ്ങളും നീരുറവകളും ഇല്ലാത്ത പ്രദേശമാകകൊണ്ട് മരുഭൂമിയിലെ ഉഷ്ണാധിക്യം പറയേണ്ടതില്ലല്ലോ. ഇസ്‌റാഈല്യർക്കാണെങ്കിൽ അവിടെ വീട് ഇല്ലതാനും. ക്രമേണ തമ്പും പാളയങ്ങളും ഉണ്ടായിട്ടുണ്ടെന്ന് മാത്രം. ഈ അവസരത്തിൽ അല്ലാഹു അവർക്കവിടെ നിത്യവും മേഘത്തണലുകൾ നൽകിക്കൊണ്ടിരുന്നു. മേഘം എന്നർത്ഥം നൽകപ്പെട്ട الْغَمَامَ എന്ന പദത്തെ ആസ്പദമാക്കി അത് വെളുത്തതും തണുപ്പ് നൽകുന്നതുമായിരുന്നുവെന്ന് ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിരിക്കുന്നു.

(2) ഭക്ഷണത്തിന് മന്നായും സൽവായും നൽകിയത്. ലക്ഷക്കണക്കിന് ആളുകൾ. കൃഷിയോ മറ്റോ ചെയ്ത് ഉപജീവനം കഴിപ്പാൻ ഒരു നിലക്കും സൗകര്യമില്ല. അഭയാർത്ഥികളായി ഒരു രാത്രി ഗൂഢമായി ഓടിപ്പോന്നവരാണല്ലോ അവർ. ഇക്കാലത്ത് അല്ലാഹു അവർക്ക് ഒരു പ്രത്യേകാനുഗ്രഹമായി നൽകിയ രണ്ട് വിഭവങ്ങളത്രെ മന്നയും സൽവായും. ചില ചെടികളിൽ നിന്നോ വൃക്ഷങ്ങളിൽ നിന്നോ പുറത്ത്‌വന്നിരുന്ന ഒരു കറയായിരുന്നു മന്ന എന്നും, മഞ്ഞുപോലെയോ ചാറൽ മഴപോലെയോ വർഷിച്ചു സസ്യങ്ങളിൽ തങ്ങിനിൽക്കുന്ന മെഴുക് സമാനമായ ഒരു പദാർത്ഥമായിരുന്നു അതെന്നും മറ്റും പറയപ്പെടുന്നു. ഏതായാലും അദ്ധ്വാനമില്ലാതെ ലഭിക്കുന്നതും വളരെ മധുരവും ഹൃദ്യവുമായ ഒരു ഭക്ഷ്യപദാർത്ഥമായിരുന്നു മന്ന. അതൊരു ഭക്ഷ്യപദാർത്ഥമായും പാനീയമായും വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. ഇബ്നു കഥീർ(റ) ചൂണ്ടിക്കാട്ടിയതുപോലെ അത് സ്വന്തമായി തിന്നാവുന്ന ഒരു ഭക്ഷ്യപദാർത്ഥമായും വെള്ളത്തിൽ കലർത്തി കുടിക്കത്തക്ക ഒരു പാനീയമായും ഉപയോഗിക്കാവുന്നതായിരിക്കാം. (അല്ലാഹുവിനറിയാം) ഒരു തരം കാടപ്പക്ഷിയോ, അല്ലെങ്കിൽ കാടപ്പക്ഷിയെപ്പോലെയുള്ള ചെറുപക്ഷിയോ ആണ് സൽവാ. ഇതും യഥേഷ്ടം ലഭിക്കത്തക്ക വിധം അല്ലാഹു അവർക്ക് നൽകിയിരുന്നു.

മൂസാ നബി (അ) യുടെ പ്രാർത്ഥന ഫലമായി വൈകുന്നേരം കാടപ്പക്ഷിയും, രാവിലെ മന്നയും അവർക്ക് ലഭിച്ചുകൊണ്ടിരുന്നു. മന്ന മഞ്ഞുപോലെ വർഷിച്ചിരുന്നു. അത് വെളുത്തതും കൊത്തമ്പാലരി(മല്ലി)പോലുള്ളതും മധുരമുള്ളതുമായിരുന്നു. അന്നന്നത്തേക്ക് ആവശ്യമുള്ളതേ എടുക്കാവൂ എന്ന് അവരോട് കൽപ്പിക്കപ്പെട്ടിരുന്നു. അതിനെതിരായി ചിലർ എടുത്തു സൂക്ഷിച്ചുവെച്ചത് പുഴുത്തുനാറുകയുണ്ടായി എന്നും മറ്റും ബൈബ്ളിൽ പ്രസ്താവിച്ചു കാണാം. (പുറപ്പാട് 16–ാം അദ്ധ്യായം) ജനങ്ങൾ മന്ന പെറുക്കി ഇടിച്ചും,പൊടിച്ചും പുഴുങ്ങിയും അപ്പമുണ്ടാക്കിയിരുന്നതായും അതിൽ പ്രസ്താവിച്ചിരിക്കുന്നു (സംഖ്യാ 11 ൽ 7) (അല്ലാഹുവിനറിയാം)

മന്നയും സൽവായും അവർക്ക് സുഭിക്ഷം ലഭിച്ചുകൊണ്ടിരുന്നുവെന്നും, അത് കേവലം ഹൃദ്യമായ ഭക്ഷണ പദാർത്ഥങ്ങളായിരുന്നുവെന്നും كُلُوا مِنْ طَيِّبَاتِ مَا رَزَقْنَاكُمْ (നിങ്ങൾക്ക് നാം നൽകിയ നല്ല വസ്തുക്കളിൽ നിന്ന് നിങ്ങൾ തിന്നുകൊള്ളുവിൻ) എന്ന വാക്യത്തിൽ നിന്ന് തന്നെ മനസ്സിലാക്കാം. എന്നാൽ, ഇസ്‌റാഈല്യർ ഈ അനുഗ്രഹത്തിൽ നന്ദിയുള്ളവരാവുകയല്ല, നന്ദികേട് കാണിക്കുകയാണ് ചെയ്തത് എന്നത്രെ وَمَا ظَلَمُونَا (അവർ നമ്മെ അക്രമിച്ചില്ല, എങ്കിലും അവർ അവരെത്തന്നെ അക്രമിക്കുകയായിരുന്നു ചെയ്തത്) എന്ന വാക്യം ചൂണ്ടിക്കാട്ടുന്നത്. അഥവാ അത്മൂലം അല്ലാ

ഹുവിന് ഒരു ദോഷവും സംഭവിച്ചില്ല-സംഭവിക്കുകയുമില്ല-അവർക്ക് തന്നെയാണ് അത്കൊണ്ട് ദോഷം ഭവിച്ചത് എന്ന് സാരം. ബൈബ്ളിന്റെ ഉദ്ധരണിയിൽ കണ്ടത്പോലെ, അവർ തങ്ങളുടെ അന്നന്നത്തെ ആവശ്യത്തിൽ കവിഞ്ഞ് കൂടുതൽ എടുത്ത് സൂക്ഷിച്ചതിനെ ഉദ്ദേശിച്ചാണ് ഇപ്പറഞ്ഞതെന്ന് ചില വ്യാഖ്യാതാക്കൾ പറഞ്ഞുകാണുന്നു. ഈ വാക്യം അതിനെമാത്രം ഉദ്ദേശിച്ചാണെന്നുവെക്കുന്നത് ശരിയായിരിക്കയില്ലെന്നാണ് തോന്നുന്നത് والله أعلم

وَإِذْ قُلْنَا ٱدْخُلُوا۟ هَٰذِهِ ٱلْقَرْيَةَ فَكُلُوا۟ مِنْهَا حَيْثُ شِئْتُمْ رَغَدًا وَٱدْخُلُوا۟ ٱلْبَابَ سُجَّدًا وَقُولُوا۟ حِطَّةٌ نَّغْفِرْ لَكُمْ خَطَٰيَٰكُمْ

**﴾58﴿ നാം (നിങ്ങളോട്) പറഞ്ഞ സന്ദർഭം (ഓർക്കുക) നിങ്ങൾ ഈ രാജ്യത്തിൽ പ്രവേശിച്ചുകൊള്ളുവിൻ: എന്നിട്ട് നിങ്ങൾ ഉദ്ദേശിച്ചേടത്ത് നിന്ന് സുഭിക്ഷമായി തിന്നുകൊള്ളുക: നിങ്ങൾ സുജൂദ് ചെയ്ത് (തലകുനിച്ച്) കൊണ്ട് (രാജ്യത്തിന്റെ) പടിവാതിൽ കടക്കുകയും ഹിത്ത്വത്തുൻ (പാപമോചനം) എന്നു പറയുകയും ചെയ്യുവിൻ. (എന്നാൽ) നിങ്ങൾക്ക് നിങ്ങളുടെ തെറ്റുകുറ്റങ്ങളെ നാം പൊറുത്തു തരുന്നതാണ്.**

وَسَنَزِيدُ ٱلْمُحْسِنِينَ ﴿٥٨﴾

**സുകൃതം ചെയ്യുന്നവർക്ക് നാം വർദ്ധിപ്പിച്ചു കൊടുത്തേക്കുകയും ചെയ്യും.**

فَبَدَّلَ ٱلَّذِينَ ظَلَمُوا۟ قَوْلًا غَيْرَ ٱلَّذِى قِيلَ لَهُمْ فَأَنزَلْنَا عَلَى ٱلَّذِينَ ظَلَمُوا۟ رِجْزًا مِّنَ ٱلسَّمَآءِ بِمَا كَانُوا۟ يَفْسُقُونَ ﴿٥٩﴾

**﴾59﴿ എന്നാൽ, (ആ) അക്രമം പ്രവർത്തിച്ചവർ തങ്ങളോട് പറയപ്പെട്ടതല്ലാത്ത ഒരു വാക്ക് (അതിന്) പകരമാക്കി (മാറ്റി). ആകയാൽ, (ആ) അക്രമം പ്രവർത്തിച്ചവരുടെ മേൽ ആകാശത്തുനിന്ന് നാം ഒരു (കഠിന) ശിക്ഷ ഇറക്കി, അവർ തോന്നിയവാസം പ്രവർത്തിച്ചുകൊണ്ടിരുന്നത് നിമിത്തം.**

---

﴾58﴿ وَإِذْقُلْنَا നാം പറഞ്ഞ സന്ദർഭം ادْخُلُوا നിങ്ങൾ പ്രവേശിക്കുവിൻ هَٰذِهِالْقَرْيَةَ ഈ രാജ്യത്തിൽ فَكُلُوا എന്നിട്ട് നിങ്ങൾ തിന്നുകൊള്ളുവിൻ مِنْهَا അതിൽ നിന്ന് حَيْثُشِئْتُمْ നിങ്ങൾ ഉദ്ദേശിച്ചിടത്ത് നിന്ന് رَغَدًا സുഭിക്ഷമായി وَادْخُلُوا നിങ്ങൾ പ്രവേശിക്കുകയും ചെയ്യുവിൻ الْبَابَ വാതിൽ, പടിവാതിൽ, കവാടം سُجَّدًا സുജൂദ് ചെയ്യുന്നവരായി, തലകുനിച്ചവരായിക്കൊണ്ട് وَقُولُوا നിങ്ങൾ പറയുകയും ചെയ്വിൻ حِطَّةٌ പാ

പമോചനം, താഴ്ത്തൽ, പൊറുക്കൽ خَطَايَاكُمْ നാം പൊറുക്കും نَغْفِرْ നിങ്ങൾക്ക് لَكُمْ നിങ്ങളുടെ തെറ്റ് (കുറ്റ)ങ്ങൾ وَسَنَزِيدُ നാം വർദ്ധിപ്പിക്കുകയും ചെയ്യും الْمُحْسِنِينَ സുകൃതം (നന്മ)ചെയ്യുന്നവർക്ക് ﴾59﴿ فَبَدَّلَ എന്നാൽ (എന്നിട്ട്)പകരമാക്കി, മാറ്റി മറിച്ചു الَّذِينَ ظَلَمُوا അക്രമം ചെയ്തവർ قَوْلًا ഒരു വാക്ക് غَيْرَ الَّذِي യാതൊന്നല്ലാത്ത قِيلَ لَهُمْ അവരോട് അത് പറയപ്പെട്ടു فَأَنْزَلْنَا അതിനാൽ(അപ്പോൾ) നാം ഇറക്കി عَلَى الَّذِينَ യാതൊരുവരുടെ മേൽ ظَلَمُوا അവർ അക്രമം ചെയ്തു رِجْزًا (കഠിന)ശിക്ഷ, മ്ലേച്ഛം مِنَ السَّمَاءِ ആകാശത്ത് നിന്ന് بِمَا كَانُوا അവർ ആയിരുന്നതുകൊണ്ട് يَفْسُقُونَ അവർ തോന്നിയവാസം (ധിക്കാരം, തെമ്മാടിത്തം)പ്രവർത്തിക്കും.

---

هَذِهِ الْقَرْيَةَ (ഈ രാജ്യം)കൊണ്ടുദ്ദേശ്യം ബൈത്തുൽമുക്വദ്ദസാ(*)ണെന്നും, അരീഹാ(**)യാണെന്നും മറ്റും അഭിപ്രായങ്ങളുണ്ട്. മൂസാ (അ) അവരോട് ഇപ്രകാരം പറഞ്ഞതായി സൂഃമാഇദഃയിൽ പറയുന്നു: يَاقَوْمِ ادْخُلُوا الأَرْضَ الْمُقَدَّسَةَ الَّتِي كَتَبَ اللَّهُ لَكُمْ (എന്റെ ജനങ്ങളേ, അല്ലാഹു നിങ്ങൾക്ക് നിശ്ചയിച്ചുതന്നിട്ടുള്ളതായ പരിശുദ്ധ ഭൂമിയിൽ നിങ്ങൾ പ്രവേശിക്കുവിൻ. മാഇദഃ 21) ഇത് മിക്കവാറും ബൈത്തുൽമുക്വദ്ദസിനെ ഉദ്ദേശിച്ചായിരിക്കുവാനാണ് സാധ്യത. അതുകൊണ്ട് പ്രധാന ക്വുർആൻ വ്യാഖ്യാതാക്കൾ പലരും ബൈത്തുൽമുക്വദ്ദസാണ് ഇവിടെ ഉദ്ദേശ്യം എന്ന പക്ഷക്കാരാകുന്നു. ഈജിപ്തിൽ നിന്ന് ബൈത്തുൽമുക്വദ്ദസിലേക്ക് പോകുന്ന വഴിയിലല്ല അരീഹ സ്ഥിതിചെയ്യുന്നതും. അതിനപ്പുറം കടന്നാണ് ആരാജ്യം(***) എങ്കിലും അവർ ആദ്യം പ്രവേശിച്ചത് അരീഹയിലാണെന്നും അപ്പോഴാണ് സുജൂദ് ചെയ്തുകൊണ്ട് പ്രവേശിക്കുവാൻ പറഞ്ഞതെന്നും, പിന്നീടാണ് ബൈത്തുൽമുക്വദ്ദസിൽ പ്രവേശിച്ചതെന്നും പറയപ്പെടുന്നു(അല്ലാഹുവിനറിയാം) ഈ വിഷയം ബൈബ്ളിൽ കാണുന്നില്ല.

ഇസ്റാഈല്യരുടെ വംശപിതാക്കളായ ഇബ്റാഹീം, ഇസ്ഹാക്വ്, യഅ്ക്വൂബ് (അ) എന്നീ പ്രവാചകൻമാർ വസിച്ചുവന്നതും തങ്ങൾക്ക് വാഗ്ദാനം ചെയ്യപ്പെട്ടതുമായ ആ പരിശുദ്ധ ഭൂമിയിൽ പ്രവേശിക്കുവാനായി അവിടെയുണ്ടായിരുന്ന അമാലിക്വഃ എന്ന പോക്കിരി വർഗത്തോട് യുദ്ധം ചെയ്തുകൊള്ളുവാൻ കൽപിക്കപ്പെട്ടപ്പോൾ അവരതിന് വിസമ്മതിക്കുകയും ഭീരുത്വം കാണിക്കുകയും ചെയ്തു. അതിന്റെ ഫലമായി നാൽപത്കൊല്ലം സീനാ മരുഭൂമിയിൽ അവർ കെട്ടിത്തിരിയേണ്ടിവന്നു. മൂസാ നബി

---

***(*) യെരൂശലേം, ജരൂസലം (Jerusalem) അൽക്വുദ്സുശ്ശരീഫ്(القدس الشريف ،اورشليم) എന്നൊക്കെ പറയുന്നത് ബൈത്തുൽമുക്വദ്ദസി (بَيْتُ الْمُقَدَّس)നെ ഉദ്ദേശിച്ചാകുന്നു.***

***(**) അരീഹ (أَرِيحَاء) അഥവാ യെരീഹോ (Jericho) ഇത് ജോർഡാൻ (الاردن) നദിയുടെ താഴ്വരക്ക് പടിഞ്ഞാറുഭാഗം ചാവുകടലിന്റെ (ബഹ്ർ ലൂത്വിന്റെ) വടക്കെ അതിർത്തിയിൽ നിന്ന് അഞ്ച് നാഴിക വടക്കുള്ള ഒരു പട്ടണമാണ്. (വേ.പു.നി)***

***(***) 2-ാം നമ്പ്ര് ഭൂപടം നോക്കുക.***

(അ)യുടെ കാലം കഴിയുന്നത് വരെ അവർക്കവിടെ പ്രവേശിക്കുവാൻ സാധ്യമായില്ല. പിന്നീട് അദ്ദേഹത്തിന്റെ പിൻഗാമിയും അവരുടെ നേതൃത്വം വഹിച്ചിരുന്ന ആളുമായ യൂശഅ് നബി (അ) (*) യുടെ നേതൃത്വത്തിലാണ് ആ രാജ്യം ജയിച്ചടക്കി അവരതിൽ പ്രവേശിച്ചത്. നാൽപത് കൊല്ലം മരുഭൂമിയിൽ അലഞ്ഞുതിരിഞ്ഞും 61-ാം വചനത്തിൽ കാണുന്നത് പോലെ ഒരേ ഭക്ഷണം കഴിച്ചുമടുത്തും കായ്കനികളും അരുവികളുമുള്ള നാട്ടിലേക്ക് പോകുവാൻ വെമ്പൽകൊണ്ടുമിരുന്ന അവരോട് ആ ഫലഭൂയിഷ്ഠമായ നാട്ടിൽ പ്രവേശിക്കുമ്പോൾ അതിന്റെ പടിവാതിൽ കടക്കുന്നത് അല്ലാഹുവിനോട് നന്ദിയും വിനയവും പ്രകടിപ്പിക്കുന്നവരായി തലതാഴ്ത്തി കുനിഞ്ഞുകൊണ്ടായിരിക്കണമെന്നും ഹിത്ത്വത്തുൻ ( حِطَّةٌ ) എന്ന് പറയണമെന്ന് കൽപിക്കപ്പെട്ടിരുന്നു. എന്നാൽ അവരുടെ തെറ്റ് കുറ്റങ്ങൾ പൊറുത്തുകൊടുക്കുമെന്നും സുകൃതം ചെയ്യുന്നവർക്ക് കൂടുതൽ നന്മ നൽകുമെന്നും അല്ലാഹു അവരെ അറിയിക്കുകയും ചെയ്തു. حِطَّةٌ എന്ന പദത്തിന്റെ അർത്ഥം താഴ്ത്തുക, അല്ലെങ്കിൽ ഇറക്കിവെക്കുക എന്നാകുന്നു. ഞങ്ങളുടെ പാപം ഇറക്കിവെച്ചു-അഥവാപൊറുത്തു-തരേണമേ എന്നുദ്ദേശ്യം. നബി തിരുമേനിﷺ മക്കാവിജയദിവസം മക്കായിൽ പ്രവേശിച്ചത് വളരെ വിനയ ഭക്തിയോടുകൂടിയായിരുന്നുവെന്നും, പ്രവേശിച്ച ഉടനെ കുളിച്ചു വുദൂ എടുത്ത് നമസ്കരിച്ചുവെന്നും റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുള്ളത് ഇവിടെ സ്മരണീയമാകുന്നു.

എന്നാൽ അവർ ചെയ്തത് നേരെമറിച്ചായിരുന്നു. അവർ മുഴുവനുമല്ലെങ്കിൽ, അവരിലൊരു വിഭാഗം അഹങ്കാരപൂർവ്വം വിജയഭേരി മുഴക്കിക്കൊണ്ടാണ് പ്രവേശിച്ചത്. അവരോട് കൽപിക്കപ്പെട്ട വാക്ക് പറഞ്ഞില്ലെന്ന് മാത്രമല്ല, പകരം മറ്റൊരു വാക്കു പറയുകയും ചെയ്തു. ചന്തികുത്തി നിരങ്ങുകയും حِطَّةٌ (പാപമോചനം) എന്നതിന് പകരം حنطة (ഗോതമ്പുമണി) എന്നു പറയുകയും ചെയ്തുവെന്ന് ബുഖാരി (റ) മുതലായവർ ഉദ്ധരിച്ച ഒരു ഹദീഥിൽ വന്നിരിക്കുന്നു. കൽപിക്കപ്പെട്ടതിന് നേരെ വിപരീതമെന്ന് ചുരുക്കം. ഈ ധിക്കാരത്തിന് അല്ലാഹു അവരിൽ കടുത്ത ശിക്ഷ ഇറക്കി. പ്രസ്തുത ശിക്ഷ എന്തായിരുന്നുവെന്ന് ഇവിടെ വ്യക്തമാക്കപ്പെട്ടിട്ടില്ല. പ്ലേഗോ അതു പോലെയുള്ള ഏതോ ഒരു മഹാവ്യാധിയോ ആയിരുന്നു അതെന്ന് പറയപ്പെടുന്നു. (അല്ലാഹുവിനറിയാം)

ഒരു സംഗതി ഓർമിക്കുന്നത് നന്ന്. ശിക്ഷ ഇറക്കി, മന്നയും സൽവായും ഇറക്കി, ഇരുമ്പ് ഇറക്കി, വസ്ത്രം ഇറക്കി എന്നിങ്ങനെ ക്വുർആനിൽ അവിടവിടെയായി പ്രസ്താവിച്ചു കാണാം. ഇവിടെയൊക്കെ ഇറക്കി എന്നർത്ഥമുള്ള أَنْزَلَ എന്ന ക്രിയയാണ് ഉപയോഗിച്ചു കാണുക. അതിന്റെ ഭാഷാർത്ഥം മുകളിൽ നിന്ന് കീഴ്പോട്ടിറക്കി എന്നു തന്നെയാണെങ്കിലും ഇവിടങ്ങളിലെല്ലാം ആ ഉദ്ദേശ്യത്തിലല്ല-അല്ലാഹു നൽകി അല്ലെങ്കിൽ ഉൽപാദിപ്പിച്ചുതന്നു-എന്ന ഉദ്ദേശ്യത്തിലാണ് പറഞ്ഞിരിക്കുന്നത്. ക്വുർആൻ ഇറക്കി, മഴ ഇറക്കി എന്നൊക്കെ പറയുമ്പോൾ മുകളിൽ നിന്ന് ഭൂമിയിലേക്ക് ഇറക്കി എന്നുതന്നെയാണുദ്ദേശ്യം. ഈ സംഗതി ഇമാം റാഗിബ്(റ) അദ്ദേഹത്തിന്റെ നിഘണ്ടുവിൽ ഉദാഹരണസഹിതം എടുത്തു പറഞ്ഞിരിക്കുന്നു.

***(*) യൂശഉ് ( يوشع - ع ) നബിയുടെ പേർ യോശുവ എന്നാണ് ബൈബ്ളിൽ കാണുക.***

## വിഭാഗം - 7

وَإِذِ ٱسْتَسْقَىٰ مُوسَىٰ لِقَوْمِهِۦ فَقُلْنَا ٱضْرِب بِّعَصَاكَ ٱلْحَجَرَ ۖ فَٱنفَجَرَتْ مِنْهُ ٱثْنَتَا عَشْرَةَ عَيْنًا ۖ قَدْ عَلِمَ كُلُّ أُنَاسٍ مَّشْرَبَهُمْ ۖ كُلُوا۟ وَٱشْرَبُوا۟ مِن رِّزْقِ ٱللَّهِ وَلَا تَعْثَوْا۟ فِى ٱلْأَرْضِ مُفْسِدِينَ ﴿٦٠﴾

**﴿60﴾ മൂസാ തന്റെ ജനതക്ക്വേണ്ടി (കുടിക്കുവാൻ) വെള്ളത്തിനപേക്ഷിച്ച സന്ദർഭവും (ഓർക്കുക). അപ്പോൾ, നാം പറഞ്ഞു; നിന്റെ വടികൊണ്ട് (ആ) പാറക്കല്ലിന് അടിക്കുക. അപ്പോൾ അതിൽ നിന്ന് പന്ത്രണ്ട് നീരുറവുകൾ പൊട്ടി ഒഴുകി. എല്ലാ മനുഷ്യരും അ(വര)വർ കുടിക്കേണ്ടുന്ന സ്ഥാനം അറിയുകയുണ്ടായി. അല്ലാഹുവിന്റെ (വക) ആഹാരത്തിൽ നിന്ന് നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുവിൻ. നാശകാരികളായിക്കൊണ്ട് ഭൂമിയിൽ നിങ്ങൾ കുഴപ്പം പ്രവർത്തിക്കുകയും അരുത്. (എന്നും പറയപ്പെട്ടു)**

---

﴿60﴾ وَإِذِاسْتَسْقَى കുടിക്കുവാൻ (വെള്ളത്തിന്)അപേക്ഷിച്ചപ്പോൾ مُوسَى മൂസാ لِقَوْمِهِ തന്റെ ജനതക്ക്വേണ്ടി فَقُلْنَا അപ്പോൾ നാം പറഞ്ഞു اضْرِبْ നീ അടിക്കുക بِعَصَاكَ നിന്റെ വടികൊണ്ട് الْحَجَرَ പാറക്കല്ലിന്, പാറയെ فَانْفَجَرَتْ അപ്പോൾ പൊട്ടി ഒഴുകി مِنْهُ അതിൽ നിന്ന് اثْنَتَا عَشْرَةَ പന്ത്രണ്ട് عَيْنًا ഉറവ്, അരുവി قَدْ عَلِمَ അറിയുകയുണ്ടായി كُلُّ أُنَاسٍ എല്ലാ മനുഷ്യരും مَشْرَبَهُمْ അവർ കുടിക്കേണ്ടുന്നസ്ഥാനം كُلُوا നിങ്ങൾ തിന്നുവിൻ وَاشْرَبُوا നിങ്ങൾ കുടിക്കുകയും ചെയ്‌വിൻ مِنْ رِزْقِ ആഹാരത്തിൽ നിന്ന് اللَّهِ അല്ലാഹുവിന്റെ وَلَا تَعْثَوْا നിങ്ങൾ കുഴപ്പം ചെയ്യരുത് فِي الْأَرْضِ ഭൂമിയിൽ مُفْسِدِينَ നാശമുണ്ടാക്കുന്നവരായി

---

മരുഭൂവാസകാലത്ത് ഭക്ഷണത്തിനുവേണ്ടി മന്നയും സൽവായും ഇറക്കിക്കൊടുത്ത പോലെ, വെള്ളത്തിന്റെ ആവശ്യത്തിനായി അല്ലാഹു അവർക്ക് ചെയ്ത് കൊടുത്ത മഹത്തായ ഒരു അനുഗ്രഹവും, അതോടൊപ്പം തന്നെ വമ്പിച്ച ഒരൽഭുത ദൃഷ്ടാന്തവുമാണിത്. അവർക്ക് വെള്ളത്തിന് വിഷമം നേരിട്ടപ്പോൾ മൂസാ (അ) പ്രാർത്ഥിച്ചു. അദ്ദേഹത്തിന്റെ വടികൊണ്ട് ഒരു പാറക്കല്ലിന് അടിക്കുവാൻ അല്ലാഹു കൽപിച്ചു. ഉടനെ, അതിൽ നിന്ന് പന്ത്രണ്ട് നീരുറവകൾ പൊട്ടി ഒഴുകി. ഇസ്റാഈല്യർ പന്ത്രണ്ട് ഗോത്രങ്ങളായിരുന്നുവല്ലോ. തമ്മിൽ തിരക്കും വഴക്കും കൂടാതിരിക്കുവാൻ അല്ലാഹു ഓരോ ഗോത്രത്തിനും ഓരോ ഉറവ് പ്രത്യേകം ഒഴുക്കിക്കൊടുത്തു. ഓരോ ഗോത്രത്തിന്റേതും ഇന്നതാണെന്ന് പ്രത്യേകം നിർണയിക്കപ്പെടുകയും ചെയ്തു.

ചെങ്കടലിന്റെ കിഴക്ക് ഭാഗത്ത് സൂയസ് ( **سويس** ) പട്ടണത്തിൽ നിന്ന് അൽപം ദൂരെയായിരുന്നു അത്. പന്ത്രണ്ട് ഉറവുചാലുകൾ ഇന്നു വ്യക്തമായി കാണപ്പെടുന്നില്ലെങ്കിലും

അവയിൽ ചിലത് ഇന്നും ഒഴുകി ഒലിച്ചുകൊണ്ടിരിക്കുന്നു **عُيُون مُو سى** (മൂസായുടെ നീരുറവുകൾ) എന്ന പേരിലാണ് ഇന്നും അത് അറിയപ്പെടുന്നത്. ഈ ജലം ഉപയോഗപ്പെടുത്തികൊണ്ട് അവിടെ അൽപമൊക്കെ ഈത്തപ്പന കൃഷിയും നിലവിലുണ്ട്. ദേശസഞ്ചാരികൾ ആ സ്ഥലം പോയി സന്ദർശിക്കുക പതിവാകുന്നു. മൂസാ (അ) തന്റെ വടിയിലൂടെ അദ്ദേഹത്തിന്റെ കൈക്ക് അല്ലാഹു വെളിപ്പെടുത്തിയ അമാനുഷിക ദൃഷ്ടാന്തങ്ങളിൽ ഒന്നുതന്നെയാണിതും. ഫിർഔന്റെ മുമ്പിൽ മഹാസർപ്പമായി മാറിയവടിയും സമുദ്രത്തിലടിച്ചപ്പോൾ അതിലെ വെള്ളം പിളർന്ന വടിയും അത് തന്നെ. അല്ലാഹുവിന്റെ സൃഷ്ടികളിൽ അവൻ ഉദ്ദേശിക്കുന്നതെല്ലാം സംഭവിക്കും. അതിൽ ശാസ്ത്രത്തിന്റെ നിയമങ്ങൾക്കോ, യുക്തിയുടെ അനുമാനത്തിനോ ഒന്നും പറയാനാവില്ല.

وَإِذْ قُلْتُمْ يَـٰمُوسَىٰ لَن نَّصْبِرَ عَلَىٰ طَعَامٍ وَٰحِدٍ فَٱدْعُ لَنَا رَبَّكَ يُخْرِجْ لَنَا مِمَّا تُنۢبِتُ ٱلْأَرْضُ مِنۢ بَقْلِهَا وَقِثَّآئِهَا وَفُومِهَا وَعَدَسِهَا وَبَصَلِهَا ۖ قَالَ أَتَسْتَبْدِلُونَ ٱلَّذِى هُوَ أَدْنَىٰ بِٱلَّذِى هُوَ خَيْرٌ ۚ

**﴿61﴾ (ഇസ്റാഈൽ സന്തതികളേ,) നിങ്ങൾ പറഞ്ഞ സന്ദർഭം (ഓർക്കുക): മൂസാ, ഒരേ (തരം) ഭക്ഷണത്തിലായിക്കൊണ്ട് ഞങ്ങൾ സഹിക്കുകയില്ലതന്നെ. അതിനാൽ, താങ്കൾ താങ്കളുടെ റബ്ബിനോട് ഞങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കണം : ഭൂമിയിലെ ചീര, വെള്ളരി, ഗോതമ്പ്, പയർ, ഉള്ളി മുതലായി അത് മുളപ്പിച്ചുണ്ടാക്കുന്നവയിൽ നിന്ന് അവൻ ഞങ്ങൾക്ക് ഉൽപാദിപ്പിച്ചു തരട്ടെ. അദ്ദേഹം പറഞ്ഞു : കൂടുതൽ ഉത്തമമായുള്ളതിന് പകരം നിങ്ങൾ താണതായുള്ളതിനെ ആവശ്യപ്പെടുകയാണോ ?**

ٱهْبِطُوا۟ مِصْرًا فَإِنَّ لَكُم مَّا سَأَلْتُمْ ۗ

**(എന്നാൽ) നിങ്ങൾ ഒരു പട്ടണത്തിൽ ഇറങ്ങിക്കൊള്ളുക. അപ്പോൾ, നിങ്ങൾ ചോദിച്ചത് നിങ്ങൾക്ക് (അവിടെ) ഉണ്ടായിരിക്കും.**

وَضُرِبَتْ عَلَيْهِمُ ٱلذِّلَّةُ وَٱلْمَسْكَنَةُ

**നിന്ദ്യതയും നിർഗതിയും (അഥവാ പതിതത്വവും) അവരുടെ മേൽ അടിക്കപ്പെടുക [അവരെമൂടികളെയുക]യും ചെയ്തു.**

وَبَآءُو بِغَضَبٍ مِّنَ ٱللَّهِ ۗ

**അല്ലാഹുവിന്റെ പക്കൽ നിന്നുള്ള കോപവും കൊണ്ട് അവർ മടങ്ങുകയും ചെയ്തു. [അവസാനം നേടിയത് അതാണ്.]**

| | |
|---|---|
| ذَٰلِكَ بِأَنَّهُمْ كَانُوا۟ يَكْفُرُونَ بِـَٔايَٰتِ ٱللَّهِ وَيَقْتُلُونَ ٱلنَّبِيِّـۧنَ بِغَيْرِ ٱلْحَقِّ | **അത് അല്ലാഹുവിന്റെ ആയത്ത് [ദൃഷ്ടാന്തം]കളിൽ അവർ അവിശ്വസിക്കുകയും, ന്യായമില്ലാതെ നബിമാരെ അവർ കൊലപ്പെടുത്തുകയും ചെയ്തിരുന്നത് നിമിത്തമാകുന്നു.** |
| ذَٰلِكَ بِمَا عَصَوا۟ وَّكَانُوا۟ يَعْتَدُونَ ﴿٦١﴾ | **(അതെ), അത് അവർ അനുസരണക്കേട് ചെയ്തതും, അവർ അതിക്രമം പ്രവർത്തിച്ചിരുന്നതും നിമിത്തമാകുന്നു.** |

وَإِذْقُلْتُمْ നിങ്ങൾ പറഞ്ഞ സന്ദർഭം يَامُوسَى മൂസാ لَنْ نَصْبِرَ ഞങ്ങൾ സഹിക്കുകയില്ലതന്നെ عَلَى طَعَامٍ ഭക്ഷണത്തിൻമേൽ وَاحِدٍ ഒരേ فَادْعُ അതിനാൽ താങ്കൾ (നീ) പ്രാർത്ഥിക്കുക لَنَا ഞങ്ങൾക്ക് വേണ്ടി رَبَّكَ താങ്കളുടെ റബ്ബിനോട് يُخْرِجْ لَنَا അവൻ ഞങ്ങൾക്ക് പുറപ്പെടുവിച്ച് (ഉൽപാദിപ്പിച്ച്) തരട്ടെ مِمَّا تُنْبِتُ മുളപ്പിക്കുന്നതിൽ നിന്ന് الْأَرْضُ ഭൂമി مِنْ بَقْلِهَا അതിലെ ചീരയിൽ നിന്നും, ഇലക്കറിയായും وَقِثَّائِهَا അതിലെ വെള്ളരിയും, വെള്ളരി (കക്കിരി)യായും وَفُومِهَا അതിലെ ഗോതമ്പും وَعَدَسِهَا അതിലെ പയറും وَبَصَلِهَا അതിലെ ഉള്ളിയും قَالَ അദ്ദേഹം പറഞ്ഞു أَتَسْتَبْدِلُونَ നിങ്ങൾ പകരം ആവശ്യപ്പെടുകയോ الَّذِي യാതൊന്നിനെ هُوَ أَدْنَى അത് കൂടുതൽ താണതാണ് بِالَّذِي യാതൊന്നിന് (പകരം) هُوَ خَيْرٌ അത് ഉന്നതമാണ്. കൂടുതൽ നല്ലതാണ് اهْبِطُوا നിങ്ങൾ ഇറങ്ങുവിൻ (ചെല്ലുവിൻ) مِصْرًا ഒരു പട്ടണത്തിൽ, വല്ല നഗരത്തിലും فَإِنَّ لَكُمْ എന്നാൽ നിശ്ചയമായും നിങ്ങൾക്കുണ്ടായിരിക്കും مَا سَأَلْتُمْ നിങ്ങൾ ചോദിച്ചത് وَضُرِبَتْ അടിക്കപ്പെടുകയും ചെയ്തു عَلَيْهِمُ അവരുടെ മേൽ, അവരിൽ الذِّلَّةُ നിന്ദ്യത, എളിമ وَالْمَسْكَنَةُ നിർഗതിയും, പതിതത്വവും وَبَاءُوا അവർ മടങ്ങുകയും ചെയ്തു بِغَضَبٍ കോപം കൊണ്ട് مِنَ اللَّهِ അല്ലാഹുവിങ്കൽ നിന്നുള്ള ذَلِكَ അത് بِأَنَّهُمْ كَانُوا അവർ ആയിരുന്നത് കൊണ്ടാണ് يَكْفُرُونَ അവർ അവിശ്വസിക്കും بِآيَاتِ اللَّهِ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ وَيَقْتُلُونَ അവർ കൊല്ലുകയും ചെയ്യും النَّبِيِّينَ പ്രവാചകന്മാരെ بِغَيْرِ الْحَقِّ ന്യായം (അവകാശം, കാര്യം)കൂടാതെ ذَلِكَ അത് بِمَا عَصَوْا അവർ അനുസരണക്കേട് ചെയ്തത് കൊണ്ടാണ് وَكَانُوا അവർ ആയിരുന്നതും يَعْتَدُونَ അവർ അതിർ കവിയും.

---

ഇസ്റാഈല്യരുടെ നന്ദികേടിന്റെയും ദുശ്ശാഠ്യത്തിന്റെയും മറ്റൊരു ഉദാഹരണമാണിത്. അദ്ധ്വാനം കൂടാതെ സുഭിക്ഷം ലഭിച്ചുകൊണ്ടിരുന്ന മന്നയും സൽവായും കൊണ്ട് തൃപ്തിപ്പെടാതെ, ഞങ്ങൾക്ക് ഈയൊരു ഭക്ഷണം കൊണ്ട് ജീവിക്കാൻ സാധ്യമല്ലെന്നും, ഞങ്ങൾക്ക് ധാന്യവും പച്ചക്കറിയുമൊക്കെ ഉൽപാദിപ്പിച്ചു കിട്ടണമെന്നും അതിനായി പ്രാർത്ഥിക്കണമെന്നും അവർ മൂസാ (അ) നോട് ആവലാതിപ്പെട്ടു. അദ്ദേഹത്തിന്റെ പ്രാർത്ഥനഫലമായി ഇതുപോലെ പലതും അവർക്ക് സാധ്യമായിട്ടുണ്ടല്ലോ. ഈ വിഷയം

ബൈബ്ൾ ഇങ്ങിനെ ഉദ്ധരിക്കുന്നു: 'പിന്നെ അവരുടെ ഇടയിലുള്ള സമ്മിശ്രജാതി ദുരാഗ്രഹികളായി. യിസ്റാഈൽ മക്കൾ വീണ്ടും കരഞ്ഞുകൊണ്ട് ഞങ്ങൾക്ക് തിൻമാൻ ഇറച്ചി ആർ തരും ? ഞങ്ങൾ മിസ്രയീമിൽ (ഈജിപ്തിൽ) വെച്ച് വിലകൂടാതെ തിന്നിരുന്ന മൽസ്യം, വെള്ളരിക്ക, മത്തെങ്ങ, ഉള്ളി, ചുവന്നുള്ളി, ചുറ്റുള്ളി (വെളുത്തുള്ളി) എന്നിവ ഞങ്ങൾ ഓർക്കുന്നു. ഇപ്പോഴോ ഞങ്ങളുടെ പ്രാണൻ പൊരിഞ്ഞിരിക്കുന്നു. ഈ മന്നാ അല്ലാതെ ഒന്നും കാൺമാനില്ല. എന്നു പറഞ്ഞു' (സംഖ്യാപുസ്തകം 11: 4-7)

പ്രതിഷേധസ്വരത്തിൽ മൂസാ (അ) അവരോട് പറഞ്ഞു: 'അദ്ധ്വാനിക്കാതെ ഇഷ്ടം പോലെ ലഭിച്ചുവരുന്ന, അല്ലാഹു നിങ്ങൾക്ക് പ്രത്യേകമായി അനുഗ്രഹിച്ചു തന്ന, രുചികരവും ആസ്വാദ്യവുമായ ഈ ഉത്തമ ഭക്ഷണം കൊണ്ട് തൃപ്തിപ്പെടാതെ, അതിന് പകരം ഭൂമിയിൽ പ്രയത്നം ചെയ്തു മാത്രം ലഭിക്കുന്ന, എല്ലാവരും പൊതുവെ ഉപയോഗിച്ചു വരുന്ന താഴേകിട ഭക്ഷണം തന്നെ വേണമെന്നാണോ നിങ്ങളുടെ ആവശ്യം? ആശ്ചര്യംതന്നെ! അങ്ങിനെയാണെങ്കിൽ നിങ്ങൾ ഈ മരുഭൂമിയിൽ നിന്ന് വല്ല നഗരത്തിലും പോയി താമസിച്ചുകൊള്ളുക. എന്നാൽ നിങ്ങളുടെ ഈ ആവശ്യങ്ങളെല്ലാം സാധിക്കുന്നതാണ്' എന്നൊക്കെ. പക്ഷേ, അവരുണ്ടോ അതിന് തയ്യാറാകുന്നു ! തയ്യാറാകുമായിരുന്നെങ്കിൽ ആ മരുഭൂമിയിൽ അവർ അലഞ്ഞു തിരിയേണ്ടി വരുമായിരുന്നില്ലല്ലോ.

وَضُرِبَتْ عَلَيْهِمُ الذِّلَّةُ وَالْمَسْكَنَةُ (അവരുടെമേൽ നിന്ദ്യതയും പതിതത്വവും അടിക്കപ്പെട്ടു)എന്നു പറഞ്ഞതിന്റെ സാരം, അവരെ ഉള്ളിലാക്കികൊണ്ട് അവരുടെ മീതെ ഒരു തമ്പടിച്ചാലെന്നപോലെ, നിന്ദ്യതയും പതിതത്വവും വിട്ടുമാറാതെ അവരെ മൂടിക്കളഞ്ഞിരിക്കുന്നുവെന്നത്രെ. അഥവാ ശൗര്യവും വീര്യവുമില്ലാത്ത, അഭിമാനവും അന്തസ്സുമില്ലാത്ത ഒരു സമുദായമായി അവർ അധഃപതിച്ചിരിക്കുന്നുവെന്ന് താൽപര്യം. وَبَاءُوا بِغَضَبٍ مِنَ اللَّهِ (അല്ലാഹുവിങ്കൽ നിന്നുള്ള കോപവുംകൊണ്ട് അവർ മടങ്ങുകയും ചെയ്തു) എന്നു പറഞ്ഞതിന്റെ താൽപര്യം, അവരുടെ ജീവിതയാത്രയിൽ അവർക്ക് ആകെ നേടിയെടുക്കുവാൻ കഴിഞ്ഞത് അല്ലാഹുവിന്റെ കോപംമാത്രമാണ് എന്നത്രെ. അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് അവർ പാത്രമായത് ഒരേ ഭക്ഷണവുമായി കഴിഞ്ഞുകൂടുവാൻ ഞങ്ങൾക്ക് സാധ്യമല്ലെന്ന് അവർ പറഞ്ഞതുനിമിത്തമാണെന്നല്ല ഉദ്ദേശ്യം. അതിനുള്ള കാരണങ്ങൾ തുടർന്നുള്ള രണ്ട് വാക്യങ്ങളിൽ അല്ലാഹു തന്നെ അതാ ചൂണ്ടിക്കാട്ടിയിരിക്കുന്നു. അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ അവർ അവിശ്വസിക്കുകയും ന്യായമില്ലാതെ നബിമാരെ കൊല്ലുകയും ചെയ്തിരുന്നത്കൊണ്ടാണത്. അവർ അനുസരണക്കേട് കാണിച്ചതും അതിക്രമം പ്രവർത്തിച്ചുകൊണ്ടിരുന്നതും കൊണ്ടാണത്. ദൃഷ്ടാന്തങ്ങളെ നിഷേധിക്കൽ, പ്രവാചകൻമാരെ കൊലചെയ്യൽ, അല്ലാഹുവിന്റെ കൽപനകളെ അനുസരിക്കാതിരിക്കൽ, അതിക്രമം പ്രവർത്തിക്കൽ എന്നിവയൊക്കെ അവരുടെ പതിവായിത്തീർന്നതാണ് അതിനു കാരണം. ഒരു മതസമുദായമെന്ന നിലക്ക് നോക്കുമ്പോൾ ഈ വിഷയങ്ങളിൽ മറ്റേതൊരു സമുദായത്തിന്റെ ചരിത്രത്തെക്കാളും ക്രൂരമായതാണ് യഹൂദികളുടെ ചരിത്രം.

അല്ലാഹു ചൂണ്ടിക്കാട്ടിയ ഈ നാലു കാരണങ്ങളിൽ പ്രവാചകൻമാരെ കൊലചെയ്യൽ ഒഴിച്ചുള്ള കാര്യങ്ങൾ മൂസാ നബി (അ) യുടെ കാലം മുതൽ തന്നെ അവരിൽ ആരംഭിച്ചു കഴിയുകയും, പിന്നീട് വർദ്ധിച്ചുകൊണ്ടിരിക്കുകയും ചെയ്തിട്ടുള്ളവയാകുന്നു. പ്രവാചകൻമാരെ കൊലപ്പെടുത്തലാകട്ടെ മൂസാ നബി (അ) യുടെ ശേഷം കുറേ

കഴിഞ്ഞാണ് ആരംഭിച്ചിട്ടുള്ളത്. അപ്പോൾ യഹൂദികൾ അല്ലാഹുവിന്റെ ശാപകോപങ്ങളാൽ മുദ്രകുത്തപ്പെട്ട- ശപിക്കപ്പെട്ട-സമുദായമായിത്തീർന്നത് മൂസാ (അ) ന്റെ കാലത്തല്ലെന്നും, പിൽകാലങ്ങളിലാണെന്നും ഇതിൽ നിന്നും വ്യക്തമാണ്. അവരുടെ പൂർവ്വകാലക്കാരെപ്പറ്റി ഇതിന് മുമ്പ് فَضَّلْتُكُمْ عَلَى الْعَالَمِينَ (നിങ്ങളെ, ലോകരെക്കാൾ നാം ശ്രേഷ്ഠരാക്കിയിരിക്കുന്നു) എന്ന് അല്ലാഹു പറഞ്ഞതും ഇതും തമ്മിൽ പൊരുത്തക്കേടില്ലെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. നിന്ദ്യരും ഹീനരുമായിട്ടല്ലാതെ-അന്തസ്സും അഭിമാനവുമുള്ള ഒരു സമുദായമായിക്കൊണ്ട് ലോകത്ത് കഴിഞ്ഞു കൂടിയ ഒരു ചരിത്രം യഹൂദ സമുദായത്തിനുണ്ടായിട്ടില്ല. ഇതിന് പ്രത്യക്ഷത്തിൽ ഒരപവാദമായി പറയുവാനുള്ളത് അൽപവർഷങ്ങൾക്ക് മുമ്പ് ഫലസ്തീനിൽ അവർ സ്ഥാപിച്ച ഇസ്റാഈൽ രാഷ്ട്രം മാത്രമാണുള്ളത്. ലോകരാഷ്ട്രങ്ങളിൽ വെച്ച് ഒരു രാഷ്ട്രമെന്ന നിലക്ക് ഏറ്റവും വെറുക്കപ്പെട്ട അതിന്റെ സ്ഥാപനവും അതിന്റെ നിലനിൽപും വാസ്തവത്തിൽ അതിന്റെ സ്വന്തം കാലുകളിലല്ല സ്ഥിതിചെയ്യുന്നത്, ചില വൻകോയ്മകളുടെ സ്വാർത്ഥതാൽപര്യങ്ങളും സഹായങ്ങളുമാണ് അതിന്റെ പിന്നിലുള്ളത്. (ഇതിനെപ്പറ്റി ആലു ഇംറാൻ 112-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നമുക്ക് കൂടുതൽ സംസാരിക്കാം إن شاء الله)

ഇസ്റാഈല്യരുടെ അനുസരണക്കേടിനും, അതിക്രമത്തിനും, ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കായ്മക്കും പല ഉദാഹരണങ്ങളും ക്വുർആനിൽ കാണാവുന്നതാണ്. എന്നാൽ, അവർ പ്രവാചകന്മാരെ കൊലപ്പെടുത്തിയിരുന്നതായി പൊതുവിൽ പറഞ്ഞതല്ലാതെ, അങ്ങിനെയുള്ള ഒരു സംഭവവും ക്വുർആനിൽ പ്രസ്താവിക്കപ്പെട്ടിട്ടില്ല. ബലപ്പെട്ട ഹദീഥുകളിലും കാണപ്പെടുന്നില്ല. അതേ സമയത്ത് അവരുടെ കയ്യിൽ നിലവിലുള്ള അവരുടെ വേദ പുസ്തകത്തിൽ-ബൈബ്ളിൽ-അതിന് ഉദാഹരണങ്ങൾ പലതുണ്ട് താനും. അവ പരിശോധിക്കുമ്പോൾ - താഴെ 87-ാം വചനത്തിൽ നിന്നു മനസ്സിലാക്കാവുന്നത് പോലെ-പ്രവാചകൻമാരുടെ നേരെ ക്രൂരമർദ്ദനങ്ങൾ നടത്തുന്നതിലും, അവരെ മൃഗീയമായി കൊലപ്പെടുത്തുന്നതിലും അവർക്കൊരു പാരമ്പര്യം തന്നെയുണ്ടെന്ന് കാണാവുന്നതാണ്. ബൈബ്ളിലെ ചില ഉദാഹരണങ്ങൾ ഇവിടെ ചുരുക്കി ഉദ്ധരിക്കാം :

“ഒരു ഇസ്റാഈലീ രാജാവായിരുന്ന ആബീലിന്റെ അക്രമവും മർദ്ദനവും ഭയന്ന് ഏലിയാ പ്രവാചകൻ (ഇൽയാസ് നബി) നാടുവിടേണ്ടി വന്നു. നാൽപത് ദിവസം മുഴുപ്പട്ടിണി സഹിച്ച്, നടന്ന് നടന്ന് ഒടുക്കം ഹോറേബ് ( حُورَب ) പർവ്വതത്തിലെത്തി ഒരു ഗുഹയിൽ പാർത്തു. അവിടെവെച്ച് ആ പ്രവാചകൻ യഹോവയോട് (അല്ലാഹുവിനോട്) ഇങ്ങിനെ സങ്കടപ്പെടുന്നു : യിസ്റാഈൽ മക്കൾ നിന്റെ പ്രവാചകൻമാരെ വാൾക്കൊണ്ട് കൊന്നുകളഞ്ഞു. ഞാൻ ഒരുത്തൻ മാത്രം ശേഷിച്ചിരിക്കുന്നു. അവർ എനിക്കും ജീവഹാനി വരുത്തുവാൻ നോക്കുന്നു. (1-രാജാക്കൾ 19-ൽ 8-10) ഇസ്റാഈലീ രാഷ്ട്രമായിരുന്ന യെഹൂദിയ്യ ( يَهُودِية ) യിൽ വിഗ്രഹാരാധനയെയും, വ്യഭിചാരത്തെയും ആക്ഷേപിച്ചുകൊണ്ടിരുന്നത് നിമിത്തം യോവാശ് രാജാവിന്റെ കൽപന പ്രകാരം, യഹോവയുടെ ആലയത്തിന്റെ പ്രാകാരത്തിൽ വെച്ച് അവർ (ജനകൂട്ടം) സകരിയ്യാ (അ) നെ കല്ലെറിഞ്ഞു. അങ്ങനെ അദ്ദേഹത്തിന്റെ പിതാവ് തനിക്ക് ചെയ്തിരുന്ന ദയപോലും വകവെക്കാതെ അവർ അദ്ദേഹത്തെ കൊന്നുകളഞ്ഞു. (2-ദിനവൃത്താന്തം 24-ൽ 20-23) യെഹൂദിയയിലെ രാജാവായ ഹെരോദയുടെ ദുർന്നടപ്പുകളെക്കുറിച്ച് ആക്ഷേപിച്ചതിനെതുടർന്നും, അവന്റെ ഒരു കാമുകിയായിരുന്ന ബാലയുടെ ആവശ്യമനുസരിച്ചും അവൻ യോഹന്നാന്റെ (യഹ്യാ നബിയുടെ)തലവെട്ടി തളികയിൽ അവൾക്ക് വെച്ചു

കൊടുത്തു. (മാർക്കോസ് 6 ൽ 17–29)" ഇതു പോലെ വേറെയും സംഭവങ്ങൾ കാണാം.

## വിഭാഗം - 8

إِنَّ ٱلَّذِينَ ءَامَنُوا۟ وَٱلَّذِينَ هَادُوا۟ وَٱلنَّصَـٰرَىٰ وَٱلصَّـٰبِـِٔينَ مَنْ ءَامَنَ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ وَعَمِلَ صَـٰلِحًا

**﴿62﴾ നിശ്ചയമായും, വിശ്വസിച്ചിട്ടുള്ളവരും, യഹൂദിയായവരും, നസ്റാനീ [ക്രിസ്ത്യാനി]കളും, സ്വാബീകളും എല്ലാംതന്നെ, ആര് അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും, സൽക്കർമം പ്രവർത്തിക്കുകയും ചെയ്തുവോ**

فَلَهُمْ أَجْرُهُمْ عِندَ رَبِّهِمْ

**എന്നാലവർക്ക് അവരുടെ രക്ഷിതാവിന്റെ അടുക്കൽ അവരുടെ പ്രതിഫലമുണ്ടായിരിക്കും.**

وَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٦٢﴾

**അവരുടെ മേൽയാതൊരു ഭയപ്പാടുമില്ല. അവർ വ്യസനിക്കുകയുമില്ല.**

﴿62﴾ إِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ آمَنُوا അവർ വിശ്വസിച്ചു وَالَّذِينَ യാതൊരുകൂട്ടരും هَادُوا അവർ യഹൂദികളായി وَالنَّصَارَى ക്രിസ്ത്യാനികളും وَالصَّابِئِينَ സ്വാബീകളും مَنْ آمَنَ ആർ വിശ്വസിച്ചു بِاللَّهِ അല്ലാഹുവിലും وَالْيَوْمِ الآخِرِ അന്ത്യദിനത്തിലും وَعَمِلَ പ്രവർത്തിക്കുകയും ചെയ്തു صَالِحًا സൽക്കർമം فَلَهُمْ എന്നാൽ അവർക്കുണ്ട് أَجْرُهُمْ അവരുടെ പ്രതിഫലം عِنْدَ رَبِّهِمْ അവരുടെ റബ്ബിന്റെ അടുക്കൽ وَلاخَوْفٌ ഒരു ഭയവുമില്ല عَلَيْهِمْ അവരുടെ മേൽ وَلاهُمْ അവർ ഇല്ലതാനും يَحْزَنُونَ അവർ വ്യസനിക്കും.

സ്വർഗത്തിന്റെ അവകാശികൾ തങ്ങൾ മാത്രമാണെന്ന് യഹൂദികളും, ക്രിസ്ത്യാനികളും പറയാറുണ്ട്. (111–ാം വചനം നോക്കുക) തനി വർഗീയതയെ അടിസ്ഥാനമാക്കിയുള്ള ഈ കുത്തകാവകാശവാദത്തെ ഖണ്ഡിക്കുകയാണ് അല്ലാഹു ഈ വചനം മുഖേന ചെയ്യുന്നത്. നബിﷺയിൽ വിശ്വസിച്ചവരെന്നോ, യഹൂദികളെന്നോ, ക്രിസ്ത്യാനികളെന്നോ സ്വാബീകളെന്നോ മറ്റോ ഉള്ള വർഗ വ്യത്യാസം കൂടാതെ, അല്ലാഹുവിലും അന്ത്യദിനത്തിലും ശരിക്കും വിശ്വസിക്കുകയും ആ വിശ്വാസത്തിന്റെ അടിസ്ഥാനത്തിലുള്ള സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്യുന്നത് ആരാണോ അവർക്കാണ് മോക്ഷവും വിജയവുമുള്ളത് എന്നു സാരം. മോക്ഷത്തിന്റെയും വിജയത്തിന്റെയും മാനദണ്ഡം വർഗീയമോ സാമുദായികമോ അല്ല. വിശ്വാസവും സൽക്കർമവുമാണ് എന്ന് ചുരുക്കം.

ഇവിടെ ഒരു ചോദ്യത്തിനവകാശമുണ്ട് : നബിﷺയിൽ വിശ്വസിക്കാത്ത യഹൂദികൾ ക്രിസ്ത്യാനികൾ മുതലായവരെ സംബന്ധിച്ചിടത്തോളം ഇപ്പറഞ്ഞത് വ്യക്തമാണ്. എന്നാൽ നബിﷺയിൽ വിശ്വസിക്കുകയും സൽക്കർമം പ്രവർത്തിച്ചുകൊണ്ടിരിക്കുകയും

ചെയ്യുന്നവരെ സംബന്ധിച്ചിടത്തോളം അവർ വിശ്വസിക്കുകയും സൽക്കർമം പ്രവർത്തിക്കുകയും ചെയ്താൽ എന്നു പറയുന്നതിന്റെ താൽപര്യമെന്താണ്? ഒരിക്കൽ വിശ്വസിച്ചു കഴിഞ്ഞവർ പിന്നീട് എങ്ങിനെ പുതുതായി വിശ്വസിക്കും? ഇതാണ് ചോദ്യം. അൽപം ആലോചിച്ചാൽ ഈ ചോദ്യത്തിൽ കഴമ്പില്ലെന്ന് കാണാം. ആർക്കായാലും സത്യവിശ്വാസവും സൽക്കർമവും കൊണ്ടേ രക്ഷയുള്ളൂ എന്ന് പറയുമ്പോൾ അത് രണ്ടും അനുഷ്ഠിച്ചു വരുന്നവർ അതിൽ നിന്ന് വ്യതിചലിക്കാതെ അതേ അവസ്ഥയിൽ ഉറച്ച് നിൽക്കണമെന്നും രണ്ടും അനുഷ്ഠിച്ചിട്ടില്ലാത്തവർ അത് അനുഷ്ഠിച്ചു തുടങ്ങണമെന്നുമായിരിക്കും അതിന്റെ വിവക്ഷ. എന്നല്ലാതെ, ഒരിക്കൽ വിശ്വസിച്ചവർ വീണ്ടും ഒരു പുതിയ വിശ്വാസം സ്വീകരിക്കണമെന്നല്ല അർത്ഥം.

വക്രതാൽപര്യങ്ങളും അനിസ്‌ലാമിക ചിന്താഗതികളും മനസ്സിൽ ഒളിച്ചുവെച്ച ചില ആളുകൾ ഈ വചനവും ഇതേമാതിരിയുള്ള സൂ:മാഇദഃയിലെ 72-ാം വചനവും ദുർവ്യാഖ്യാനം ചെയ്തു കാണാറുണ്ട്. ഇസ്‌ലാം മതം തന്നെ അംഗീകരിക്കണമെന്നില്ല ഏത് മതം സ്വീകരിച്ചാലും വിരോധമില്ല-ദൈവത്തിലും പരലോകജീവിതത്തിലും വിശ്വസിക്കുകയും നല്ലകാര്യങ്ങൾ പ്രവർത്തിക്കുകയും ചെയ്താൽ ആർക്കും രക്ഷയും മോക്ഷവും ലഭിക്കുമെന്നത്രെ അവരുടെ വ്യാഖ്യാനത്തിന്റെ ചുരുക്കം. 'സർവ്വമതസത്യവാദം' എന്ന പേരിലറിയപ്പെടുന്ന ഒരു നിർമതവാദത്തെ ഈ രണ്ട് ക്വുർആൻ വചനങ്ങളും അനുകൂലിക്കുന്നുവെന്ന് സമർത്ഥിക്കുകയാണവർ ഇതുമുഖേന ചെയ്യുന്നത്. അല്ലാഹുവിലും അന്ത്യദിനത്തിലുമുള്ള വിശ്വാസം സൽക്കർമം എന്നീ രണ്ട് കാര്യങ്ങളെക്കുറിച്ചും അവ എങ്ങിനെയെല്ലാമായിരിക്കണമെന്ന് വിവരിക്കുന്ന ധാരാളക്കണക്കിലുള്ള വചനങ്ങൾ ക്വുർആനിൽ ഇല്ലാതിരിക്കുകയും അവ രണ്ടിനെക്കുറിച്ചും പ്രസ്താവിക്കുന്ന ഈ രണ്ട് വചനങ്ങൾ മാത്രമെ ക്വുർആനിലുള്ളൂവെന്ന് വരുകയുമാണെങ്കിൽ ഇവരുടെ ഈ വ്യാഖ്യാനം ഒരുവിധം ശരിയാണെന്ന് നമുക്കും സമ്മതിച്ചുകൊടുക്കാമായിരുന്നു. വിശ്വാസമെന്നും സൽക്കർമമെന്നും ക്വുർആൻ ഒരു സ്ഥലത്ത് നിരുപാധികം പറയുമ്പോൾ, ആ രണ്ടിനും ക്വുർആനിൽ മറ്റു സ്ഥലങ്ങളിൽ എന്തെല്ലാം വിശദീകരണങ്ങളും ഉപാധികളും അവക്ക് നൽകിയിട്ടുണ്ടോ അവയെല്ലാം കണക്കിലെടുത്തുകൊണ്ടുള്ള അർത്ഥത്തിലായിരിക്കണം അതെന്ന് തീർച്ചയാണ്.

അപ്പോൾ, ക്വുർആൻ അംഗീകരിക്കുന്നതും വിഭാവന ചെയ്യുന്നതുമായ വിശ്വാസവും സൽക്കർമവും ഏതാണോ എങ്ങിനെയാണോ-അത് തന്നെയാണ് ഇവിടെയും മറ്റെവിടെയും ക്വുർആനിൽ ആ രണ്ടുംകൊണ്ട് വിവക്ഷ. അല്ലാതെ ഓരോ മതക്കാരും അംഗീകരിച്ചുവരുന്ന അർത്ഥത്തിലുള്ള വിശ്വാസവും സൽക്കർമവും ക്വുർആൻ അംഗീകരിക്കുന്നുവെന്നല്ല ഇതിന്റെ താൽപര്യം. തനി വിഗ്രഹാരാധനയിലും, വ്യക്തമായ ബഹുദൈവ വാദത്തിലും അധിഷ്ഠിതമായ മതത്തിന്റെ അനുയായികൾപോലും തങ്ങൾ ദൈവ വിശ്വാസികളെന്ന് അവകാശപ്പെടുന്നു. മരണാനന്തര ജീവിതത്തിൽ മിക്ക മതക്കാരും വിശ്വസിക്കുന്നുവെന്ന് പറയാറുണ്ടെങ്കിലും ഓരോ കൂട്ടരുടെയും വിശ്വാസം ഓരോ പ്രകാരത്തിലാണ്. ഒരു കൂട്ടർ പാപമായി വിചാരിക്കുന്നതിനെ മറ്റൊരുകൂട്ടർ പുണ്യകർമമായി ആചരിക്കുന്നു. ഉദാഹരണമായി തനി ശിർക്കും കുഫ്റുമാണെന്നും പൊറുക്കപ്പെടാത്തതാണെന്നും ക്വുർആൻ വ്യക്തമാക്കിയ സൃഷ്ടിപൂജപോലെയുള്ള കാര്യങ്ങളെ ഏറ്റവും വലിയ പുണ്യകർമമായി മറ്റു ചില മതക്കാർ എണ്ണിവരുന്നു. എന്നിരിക്കെ, ഇവരെല്ലാവരും ക്വുർആന്റെ ദൃഷ്ടിയിൽ വിജയികളും മോക്ഷക്കാരുമായിരിക്കുമെന്ന് വരുന്ന ആ വ്യാഖ്യാനം തികച്ചും അനിസ്‌ലാമികവും ദുരുദ്ദേശ്യപരവും നിരർത്ഥവുമാണെന്ന് പറ

യേണ്ടതുണ്ടോ ?! ചുരുക്കിപ്പറഞ്ഞാൽ ഇസ്‌ലാം അംഗീകരിക്കുന്നതും ക്വുർആൻ വിഭാവനം ചെയ്യുന്നതുമായ വിശ്വാസവും സൽക്കർമവും സ്വീകരിക്കുന്നവർക്കേ രക്ഷയുള്ളൂ -ഒരു സമുദായത്തിന്റെയോ വർഗത്തിന്റെയോ കുത്തകയല്ല അത്-എന്നു മാത്രമാണ് ഈ വചനങ്ങളുടെ താൽപര്യം. ഇസ്‌ലാമല്ലാത്ത ഒരു മതവും അല്ലാഹുവിങ്കൽ സ്വീകാര്യമല്ലെന്ന് സ്പഷ്ടമായ ഭാഷയിൽ അവൻ പ്രഖ്യാപിച്ചിട്ടുമുണ്ട്. وَمَنْ يَبْتَغِ غَيْرَ الْإِسْلَامِ دِينًا فَلَنْ يُقْبَلَ مِنْهُ وَهُوَ فِي الْآخِرَةِ مِنَ الْخَاسِرِينَ (ഇസ്‌ലാമല്ലാത്ത ഒരു മതത്തെ ആരെങ്കിലും തേടുന്ന പക്ഷം അവനിൽ നിന്ന് അത് സ്വീകരിക്കപ്പെടുകയില്ലതന്നെ. അവൻ പരലോകത്തിൽ നഷ്ടക്കാരിൽപെട്ടവനുമായിരിക്കും.(3:85) ഇസ്‌ലാമിന്റെതല്ലാത്ത വിശ്വാസവും സൽക്കർമവും ക്വുർആന്റെ ഭാഷയിൽ വിശ്വാസവും സൽക്കർമവുമാകുകയില്ലതന്നെ.

സ്വാബീകൾ കൊണ്ടുദ്ദേശ്യം യഹൂദമതവും ക്രിസ്തീയമതവും ഉപേക്ഷിച്ച് നക്ഷത്രങ്ങളെയോ, മലക്കുകളെ (ദേവീദേവൻമാരെ)യോ ആരാധിച്ചുവരുന്നവരാണെന്നും, മറ്റും അഭിപ്രായങ്ങളുണ്ട്. ഈ പേരിൽ അറിയപ്പെടുന്ന ഒരു പ്രത്യേക വിഭാഗക്കാർ ഇപ്പോൾ ഇല്ല. മതംമാറിയവർ എന്നാണ് ആ പദത്തിന് വാക്കർത്ഥം.

وَإِذْ أَخَذْنَا مِيثَـٰقَكُمْ وَرَفَعْنَا فَوْقَكُمُ ٱلطُّورَ

**《63》 (നിങ്ങളോട്) നിങ്ങളുടെ ഉറപ്പ് (അഥവാ കരാർ) നാം വാങ്ങുകയും, നിങ്ങളുടെ മീതെ ത്വൂർ [പർവ്വതം] നാം ഉയർത്തുകയും ചെയ്ത സന്ദർഭം (ഓർക്കുക)**

خُذُوا۟ مَآ ءَاتَيْنَـٰكُم بِقُوَّةٍ

**നിങ്ങൾക്ക് നാം നൽകിയതിനെ നിങ്ങൾ ബലത്തോടെ എടുത്തു (സ്വീകരിച്ചു)കൊള്ളുവിൻ**

وَٱذْكُرُوا۟ مَا فِيهِ لَعَلَّكُمْ تَتَّقُونَ ﴿٦٣﴾

**അതിലുള്ളതിനെ നിങ്ങൾ ഓർമിക്കുകയും ചെയ്യുവിൻ നിങ്ങൾ സൂക്ഷ്മതയുള്ളവരായേക്കാം (എന്ന് പറയുകയും ചെയ്തു)**

ثُمَّ تَوَلَّيْتُم مِّنۢ بَعْدِ ذَٰلِكَ ۖ فَلَوْلَا فَضْلُ ٱللَّهِ عَلَيْكُمْ وَرَحْمَتُهُۥ لَكُنتُم مِّنَ ٱلْخَـٰسِرِينَ ﴿٦٤﴾

**《64》 പിന്നീട്, അതിന്ശേഷമായി നിങ്ങൾ തിരിഞ്ഞു കളഞ്ഞു, എന്നാൽ, നിങ്ങളുടെ മേൽ അല്ലാഹുവിന്റെ ദയയും (അഥവാ അനുഗ്രഹവും) കാരുണ്യവും ഇല്ലായിരുന്നുവെങ്കിൽ, നിങ്ങൾ നഷ്ടക്കാരിൽ പെട്ടവരാകുകതന്നെ ചെയ്യുമായിരുന്നു.**

---

《63》 وَإِذْ أَخَذْنَا നാം വാങ്ങിയ സന്ദർഭം مِيثَاقَكُمْ നിങ്ങളുടെ ഉറപ്പ്, കരാർ وَرَفَعْنَا നാം ഉയർത്തുകയും ചെയ്തു, ഉയർത്തിയിരിക്കെ فَوْقَكُمُ നിങ്ങളുടെ മീതെ الطُّورَ ത്വൂറിനെ, പർവ്വതത്തെ خُذُوا നിങ്ങൾ പിടിക്കുവിൻ, സ്വീകരിക്കുവിൻ

مَا آتَيْنَاكُمْ നിങ്ങൾക്ക് നാം നൽകിയതിനെ بِقُوَّةٍ ശക്തിയോടെ, ബലമായി وَاذْكُرُوا നിങ്ങൾ ഓർക്കുകയും ചെയ്യുവിൻ مَا فِيهِ അതിലുള്ളതിനെ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ വേണ്ടി تَتَّقُونَ നിങ്ങൾ സൂക്ഷിക്കും ﴾64﴿ ثُمَّ تَوَلَّيْتُمْ പിന്നെ നിങ്ങൾ തിരിഞ്ഞു കളഞ്ഞു مِنْ بَعْدِ ذَٰلِكَ അതിന് ശേഷം فَلَوْلَا എന്നാൽ ഇല്ലായിരുന്നെങ്കിൽ فَضْلُ اللَّهِ അല്ലാഹുവിന്റെ ദയ അനുഗ്രഹം عَلَيْكُمْ നിങ്ങളുടെ മേൽ وَرَحْمَتُهُ അവന്റെ കാരുണ്യവും لَكُنْتُمْ നിങ്ങൾ ആയിരിക്കുകതന്നെ ചെയ്യുമായിരുന്നു مِنَ الْخَاسِرِينَ നഷ്ടപ്പെട്ടവരിൽ

---

വമ്പിച്ച ദൃഷ്ടാന്തങ്ങൾ നേരിൽ കാണുകയും, വിധിവിലക്കുകൾ അനുസരിച്ച്കൊള്ളാമെന്ന് ഉറപ്പ് നൽകുകയും ചെയ്തിട്ട് പിന്നെയും അനുസരണക്കേടിൽ തന്നെ ഇസ്റാഈല്യർ മുഴുകിക്കൊണ്ടിരുന്നതിന് വേറൊരു ഉദാഹരണമാണ് ഈ വചനത്തിൽ കാണുന്നത്. ഈ സംഭവം അന്നത്തെ ഇസ്റാഈല്യർക്കിടയിൽ അറിയപ്പെട്ടിരുന്നത്കൊണ്ടായിരിക്കാം അധികം വിശദീകരിക്കപ്പെടാതിരുന്നത്

مِيثَاقَ (മീഥാക്വ) എന്ന വാക്കിന് ഉറപ്പ്, ഉടമ്പടി, കരാർ എന്നൊക്കെ അർത്ഥം നൽകാം. സത്യം ചെയ്തോ, പ്രതിജ്ഞ വഴിയോ ഉറപ്പിക്കുന്ന കരാർ എന്നാണ് ഇമാം റാഗിബ് അതിന് അർത്ഥം കൽപിച്ചിരിക്കുന്നത് طُورَ (ത്വൂർ) എന്നാൽ പർവ്വതം എന്നർത്ഥം സൂഃഅഅ്റാഫ് 171-ൽ ഈ സംഭവത്തെക്കുറിച്ച് പറഞ്ഞപ്പോൾ الجَبَل (മല) എന്ന വാക്കാണ് ഉപയോഗിച്ചിരിക്കുന്നത്. അൽ എന്ന അവ്യയം ചേർത്തു الطُّورَ എന്ന് പറയുമ്പോൾ അത് സീനാ പർവ്വതത്തെ ഉദ്ദേശിച്ചായിരിക്കുവാനും സാധ്യതയുണ്ട്. അതിനാൽ رَفَعْنَا فَوْقَكُمُ الطُّورَ (നിങ്ങളുടെ മീതെ നാം ത്വൂർ ഉയർത്തി) എന്ന് പറഞ്ഞതുകൊണ്ട് സീനാ പർവ്വതത്തെ ഉയർത്തി എന്നാണെന്ന് ചിലരും, ഏതോ ഒരു പർവ്വതത്തെ ഉയർത്തി എന്നാണെന്ന് മറ്റു ചിലരും അഭിപ്രായപ്പെടുന്നു. രണ്ടിൽ ഏതായാലും പർവ്വതത്തിന്റെ പേർ അറിയുന്നതിൽ പ്രത്യേകമായി പ്രയോജനമൊന്നുമില്ലല്ലോ.

പരിഭാഷയിൽ കണ്ടതുപോലെ أَخَذْنَا مِيثَاقَكُمْ (നിങ്ങളുടെ ഉറപ്പ് നാം വാങ്ങി) എന്നും وَرَفَعْنَا فَوْقَكُمُ الطُّورَ (നിങ്ങളുടെ മീതെ പർവ്വതത്തെ നാം ഉയർത്തുകയും ചെയ്തു) എന്നുമുള്ള വാക്യങ്ങൾ രണ്ടും വെവ്വേറേ വാക്യങ്ങളായും രണ്ടും ചേർന്ന് ഒരേ വാക്യമായും വ്യാഖ്യാതാക്കൾ അവയ്ക്ക് അർത്ഥം കൽപിച്ചു കാണാം. ഒരേ വാക്യമാകുമ്പോൾ നിങ്ങളുടെ മീതെ നാം പർവ്വതത്തെ ഉയർത്തിക്കൊണ്ട് നിങ്ങളുടെ ഉറപ്പ് വാങ്ങിയ സന്ദർഭം ഓർക്കുക എന്നായിരിക്കും അർത്ഥമായിരിക്കുക (*) ഈ വചനത്തിലെയും ഈ സംഭവത്തെക്കുറിച്ച് പ്രസ്താവിക്കുന്ന മറ്റു വചനങ്ങളിലെയും വാക്കുകളും, ക്വുർആൻ വ്യാഖ്യാതാക്കളുടെ പ്രസ്താവനകളും പരിശോധിക്കുമ്പോൾ ഈ വചനത്തിന്റെ താൽപര്യം ഇങ്ങിനെ മനസ്സിലാക്കാം : ഇസ്റാഈല്യർ അല്ലാഹുവിലും മൂസാ നബി (അ) യിലും വിശ്വസിച്ചിരിക്കുന്നത്കൊണ്ട് തൗറാത്തിലെ വിധിവിലക്കുകൾ സ്വീകരിക്കുവാൻ ബാധ്യസ്ഥരാണ്. എന്നാൽ അതിൽ അവർ വീഴ്ചവരുത്തുകയും അതിനെ അഗണ്യമാക്കുകയും ചെയ്തു. അപ്പോൾ അവർക്ക് അല്ലാഹു കാണിച്ചുകൊടുത്ത ഒരു ദൃഷ്ടാന്തമാണ് പർവ്വതം ഉയർത്തൽ. തങ്ങളുടെ മേൽ അത് വീണേക്കുമോ എന്ന് അവർ

---

(*) يعني ان الواو عاطفة على الاولى والحال على الثاني

ഭയപ്പെട്ടു. ഈ അവസരത്തിൽ തൗറാത്തിനെ മുറുകെ പിടിക്കണമെന്നും, അതിലെ വിധി വിലക്കുകൾ ശരിക്ക് പാലിക്കണമെന്നും അവരോട് അല്ലാഹു കൽപിച്ചു. അങ്ങിനെ ചെയ്തുകൊള്ളാമെന്ന് അവർ ഉറപ്പ് നൽകുകയും ചെയ്തു. എന്നിട്ട് പിന്നെയും അവർ പഴയപടി തന്നെ അതെല്ലാം അവഗണിക്കുകയാണ് ചെയ്തത്. എങ്കിലും അല്ലാഹുവിന്റെ അനുഗ്രഹവും കാരുണ്യവും നിമിത്തം അവരെ അവൻ എല്ലാം നഷ്ടപ്പെട്ടവരാക്കിയില്ല.

അല്ലാഹുവിനെ പ്രത്യക്ഷത്തിൽ കാണണമെന്ന് ഇസ്റാഈല്യർ ആവശ്യപ്പെട്ടതും, അതിനെത്തുടർന്ന് ഇടിത്തീ ബാധിച്ചതും മറ്റും എടുത്തു പറഞ്ഞ ശേഷമാണ് സൂ: നിസാഉ് 154-ൽ അല്ലാഹു ഈ സംഭവത്തെപ്പറ്റി وَرَفَعْنَا فَوْقَهُمُ الطُّورَ بِمِيثَاقِهِمْ (അവരുടെ ഉറപ്പിനെ-കരാറിനെ-സംബന്ധിച്ചു നാം അവരുടെ മീതെ ത്വൂറിനെ ഉയർത്തുകയും ചെയ്തു) എന്ന് പറഞ്ഞിരിക്കുന്നത്. ഈ സംഭവം വിവരിച്ച മറ്റൊരു സൂറത്ത് അഅ്റാഫാകുന്നു. അതിലും തന്നെ ഇടിത്തീ ബാധിച്ച സംഭവവും വേറെ പല സംഭവങ്ങളും വിവരിച്ച ശേഷമാണ് 171-ാം വചനത്തിൽ ഈ സംഭവത്തെപ്പറ്റി പ്രസ്താവിച്ചിരിക്കുന്നത്. وَإِذْ نَتَقْنَا الْجَبَلَ فَوْقَهُمْ (അവരുടെ മീതെ മലയെ നാം പുഴക്കിയ സന്ദർഭം ഓർക്കുക) എന്നു തുടങ്ങിക്കൊണ്ടാണ് വിവരിക്കുന്നത്. അതേമാതിരിത്തന്നെയാണല്ലോ ഇവിടെയും ഉള്ളത്. അഥവാ അല്ലാഹുവിനെ കാണണമെന്ന് അവർ ആവശ്യപ്പെട്ടതും, അവർക്ക് ഇടിത്തീ ബാധിച്ചതുമടക്കം പല വിഷയങ്ങളും വിവരിച്ച ശേഷമാണ് ഇവിടെയും ഈ സംഭവം ഉദ്ധരിച്ചിരിക്കുന്നത്. അപ്പോൾ ഇസ്റാഈല്യർക്ക് ഇടിത്തീ ബാധിച്ച സംഭവവും അവരുടെ മീതെ പർവ്വതം ഉയർത്തിയ സംഭവവും ഒന്നല്ലെന്നും, രണ്ടും രണ്ടാണെന്നും സംശയത്തിന്നിടമില്ലാത്തവണ്ണം വ്യക്തമാണ്. എല്ലാ വ്യാഖ്യാതാക്കളും അങ്ങിനെത്തന്നെയാണ് പറയുന്നതും. എന്നാൽ, രണ്ടും ഒരേ സംഭവമാണെന്ന് ചില വക്രതാൽപര്യക്കാർ പ്രസ്താവിച്ചു കാണുന്നു. ഘോരമായ ഇടിയുടെ കിടുക്കം നിമിത്തമോ, ഭൂകമ്പം നിമിത്തമോ തങ്ങളുടെ അടുത്ത് വളരെ ഉയരത്തിൽ പൊന്തി നിൽക്കുന്ന ആ പർവ്വതം തങ്ങളുടെ മീതെ വീണേക്കുമോ എന്നു അവർ ഭയപ്പെടുക സ്വാഭാവികമാണെന്നും, പർവ്വതം തലക്ക് മീതെ ഉയർത്തൽ ഉണ്ടായിട്ടില്ലെന്നുമാണ് അവരുടെ സമർത്ഥനം. അതൊരു അസാധാരണ സംഭവമൊന്നുമല്ലെന്ന് വരുത്തിത്തീർക്കലാണിവരുടെ ലക്ഷ്യമെന്ന് സ്പഷ്ടമാണ്.

എന്നാൽ, മനുഷ്യനറിയാവുന്ന പ്രകൃതി നിയമങ്ങൾക്കതീതമായി അല്ലാഹു ചില സംഭവങ്ങൾ ഉണ്ടാക്കാറുണ്ടെന്നും, ബുദ്ധിപരമായി നോക്കുമ്പോൾ അസംഭവ്യം( محال ) അല്ലാത്ത ഏതൊരു കാര്യവും സംഭവിക്കുവാൻ സാധ്യതയുണ്ടെന്നും, ബുദ്ധിപരമായി സാധ്യതയുള്ള ഏതൊരു കാര്യവും അല്ലാഹുവിന്റെ കഴിവിൽപെട്ടതാണെന്നും, വ്യക്തമായ വാക്കുകളിൽ അല്ലാഹു ഒരു കാര്യം പ്രസ്താവിച്ചാൽ അതിനെ മറിച്ചുതിരിച്ച് വ്യാഖ്യാനിക്കുവാൻ സൃഷ്ടികൾക്ക് അവകാശമില്ലെന്നുമൊക്കെ വിശ്വസിക്കുന്നവരെ സംബന്ധിച്ചിടത്തോളം അങ്ങിനെയുള്ള ദുർവ്യാഖ്യാനങ്ങൾക്ക് തരിമ്പുപോലും വില കൽപിക്കുവാനില്ല. ഇവിടെയും സൂ: നിസാഇലുമായി രണ്ട് സ്ഥലത്ത് ഇസ്റാഈല്യരുടെ മീതെ നാം പർവ്വതം ഉയർത്തി ( رَفَعْنَا فَوْقَكُمُ الطُّورَ - رَفَعْنَا فَوْقَهُمُ الطور ) എന്നും, സൂ: അഅ്റാഫിൽ അവരുടെ മീതെ നാം മലപുഴക്കി ( نَتَقْنَا الْجَبَلَ فَوْقَهُمْ ) എന്നും അല്ലാഹു പറഞ്ഞു. അഅ്റാഫിൽ ഒരു തണലെന്നോണം ( كَأَنَّهُ ظُلَّةٌ ) എന്നുകൂടി പറഞ്ഞിരിക്കുന്നു. نتق യുടെ വാക്കർത്ഥത്തെപ്പറ്റി താഴെ വിവരിക്കുന്നുണ്ട്. വൃക്ഷം, കുട എന്നിങ്ങനെ തണൽ നൽകുന്ന വസ്തുവിനാണ് ظُلَّة എന്നു പറയുക. ഇതിനെല്ലാം പുറമെ, അതു

അവരിൽ വീണുപോകുമെന്ന് അവർ കരുതി ( وَظَنُّوٓا۟ أَنَّهُۥ وَاقِعٌۢ بِهِمْ ) എന്നും പറയുന്നു. ഇത്രയൊക്കെ അല്ലാഹു പ്രസ്താവിച്ചിട്ട് പിന്നെയും പർവ്വതം ഉയർത്തൽ ഉണ്ടായിട്ടില്ല-അത് നിൽക്കുന്നേടത്ത് തന്നെ പൊന്തി നിന്നതല്ലാതെ നിലംവിട്ട് പൊന്തിയിരുന്നില്ല എന്നു ക്വുർആനിൽ വിശ്വസിക്കുന്നവരെന്ന് അഭിമാനിക്കുന്ന ഒരാൾ പറയുവാൻ ധൈര്യപ്പെടുന്നതിൽ ആശ്ചര്യം തോന്നുന്നു !

ഈ വചനത്തിന്റെ വ്യാഖ്യാനത്തിൽ മർഹൂം ശൈഖ് മുഹമ്മദ് അബ്ദയെ സംബന്ധിച്ച് തഫ്സീറുൽ മനാറിൽ സയ്യിദ് റഷീദ് രിദ്വാ ഉദ്ധരിച്ച രണ്ട് പ്രസ്താവനകൾ അറിയുന്നത് സന്ദർഭോചിതമായിരിക്കും

(1) അൽഉസ്താദുൽഇമാം (ശൈഖ് അബ്ദ) പറയുന്നു : അല്ലാഹുവിന്റെ കിതാബിനെ മനസ്സിലാക്കുവാൻ അതിന്റെ വാചാല ശൈലി മുഖേന അത് അറിയിച്ചു തരുന്നതല്ലാത്ത മറ്റൊന്നിന്റെ ആവശ്യം നമുക്കില്ല. അതിനോട് വല്ലതും കൂട്ടിച്ചേർക്കുകയോ അനുബന്ധിപ്പിക്കുകയോ ചെയ്യേണ്ടുന്ന ആവശ്യവുമില്ല. ഇസ്റാഈല്യരുടെ മീതെ പർവ്വതം ഉയർത്തിയ വിഷയം അത് നമുക്ക് പറഞ്ഞുതന്നിരിക്കുന്നു. അവരെ സത്യവിശ്വാസം സ്വീകരിക്കുന്നതിന് നിർബന്ധിക്കുവാനായിരുന്നു അതെന്ന് അത് (ക്വുർആൻ) പറഞ്ഞിട്ടില്ല. അത് (പർവ്വതം) അവരിൽ വീണേക്കുമെന്ന് അവർ കരുതി എന്നുമാത്രമാണ് മറ്റൊരു ആയത്തിൽ പറഞ്ഞിരിക്കുന്നത്. (തുടർന്ന് കൊണ്ട് അദ്ദേഹം അഅ്റാഫിലെ ആയത്ത് ഉദ്ധരിക്കുന്നു എന്നിട്ട് പറയുന്നു : النتق എന്നാൽ കുലുക്കം, ആട്ടം, വലി, കുടയൽ ( الزعزعة - الهز - الجذب - النفض ) എന്നൊക്കെ അർത്ഥമുണ്ട്. നتق الشيئ ( ഒരു വസ്തുവെ നത്ക് ചെയ്തു) എന്നു പറഞ്ഞാൽ അതിനെ വലിച്ചു പുഴക്കിയെടുത്തു( جذبه واقتلعه ) എന്നത്രെ. ഒരു പക്ഷേ അതുവല്ല കമ്പനംകൊണ്ടും ഉണ്ടായതായിരിക്കാം അവരോട് ഉറപ്പ് വാങ്ങിയെന്ന് പറഞ്ഞതിൽ ( أَخَذْمِيثَاق ) നിന്ന് മനസ്സിലാകുന്നത് അവർ സത്യവിശ്വാസം സ്വീകരിക്കുകയും, മൂസാ (അ) നോട് പ്രതിജ്ഞ നടത്തുകയും ചെയ്തിട്ടുണ്ടായിരുന്നുവെന്നാണ്. അപ്പോൾ അതിനു ശേഷം പർവ്വതം ഉയർത്തിയതും, അത് തങ്ങളുടെ മീതെ വീഴുമെന്ന് അവർ കരുതിയതുമായ ദൃഷ്ടാന്തങ്ങൾ ഉണ്ടാവാൻ കാരണം അവർക്കു നൽകപ്പെട്ട വേദഗ്രന്ഥത്തെ അവർ ഉത്സാഹത്തോടും ഗൗരവത്തോടുംകൂടി സ്വീകരിക്കുവാൻ വേണ്ടിയായിരിക്കും ദൃഷ്ടാന്തങ്ങൾ കാണുന്നത് വിശ്വാസത്തെ വർദ്ധിപ്പിക്കുകയും ബോധവും അനുഭവവും ഉളവാക്കുകയും ചെയ്യുമല്ലോ.

(2) പർവ്വതം ഉയർത്തിയത് ഒരു പ്രകൃതി ദൃഷ്ടാന്തം ( اية كونية ) ആയിരുന്നുവെങ്കിൽ അൽഉസ്താദുൽഇമാം (ശൈഖ് അബ്ദ)ക്വുർആൻ വ്യാഖ്യാതാക്കളുടെ പക്ഷത്താകുന്നു. അതായത്, പർവ്വതം ഭൂമിയിൽ നിന്നും പുഴക്കി ഉയർത്തപ്പെടുകയും അവരുടെ മീതെ അന്തരീക്ഷത്തിൽ തൂങ്ങിനിറുത്തപ്പെടുകയും ചെയ്തുവെന്ന് സാരം, മറ്റൊരു വ്യാഖ്യാനത്തിനും ഇടമില്ലാത്തവിധം അത്ര സ്പഷ്ടമായ വാക്കുകളല്ലെങ്കിലും ക്വുർആന്റെ വാചകങ്ങൾ നോക്കുമ്പോൾ അതിൽ നിന്നു അതു തന്നെയാണ് വെളിവാകുന്നത്. കാരണം, ഉയർത്തുക എന്നു പറഞ്ഞാൽ മേൽപോട്ടു പൊക്കുക എന്നാണല്ലോ." ( من تفسير المنار )

ഒരു യാഥാർത്ഥ്യം ഓർമയിലുണ്ടായിരിക്കുന്നത് ഇവിടെയും ഇതുപോലെയുള്ള അസാധാരണ സംഭവങ്ങളെപ്പറ്റി പ്രസ്താവിക്കുന്ന മറ്റു സ്ഥലങ്ങളിലും പ്രയോജനകരമായിരിക്കും. അതായത് : പൂർവ്വകാല സമുദായങ്ങൾ ഇന്നത്തെ തലമുറകളെ അപേക്ഷിച്ച് ബുദ്ധിശക്തിയിലും ചിന്താശക്തിയിലും കേവലം ബാല്യദശയിലായിരുന്നു. കാലം

ചെല്ലുംതോറും മനുഷ്യബുദ്ധിക്ക് പക്വതയും വളർച്ചയും കൈവന്നുകൊണ്ടിരിക്കുകയാണ്. ഈ വളർച്ചയും പുരോഗതിയും മനുഷ്യൻ നല്ലവഴിക്കോ ചീത്ത വഴിക്കോ തിരിച്ചു വിടുന്നുവെന്നുള്ളത് വേറൊരു വിഷയമാകുന്നു. അതുകൊണ്ടാണ് പൂർവ്വകാല പ്രവാചകൻമാരുടെ കൈക്ക് ജനങ്ങളെ കാര്യം മനസ്സിലാക്കുവാൻ പ്രകൃതി ചട്ടങ്ങൾക്കതീതമായ അൽഭുത ദൃഷ്ടാന്തങ്ങൾ അല്ലാഹു വെളിവാക്കിക്കൊണ്ടിരുന്നത്. മുൻസമുദായങ്ങളെ അപേക്ഷിച്ചു ഏറ്റവും വലിയ ചരിത്രമുള്ള ഒരു സമുദായമാണല്ലോ ഇസ്റാഈലിന്റേതും അവരെ ഉദ്ധരിക്കുവാൻ നിയുക്തനായ മൂസാ നബി (അ)ന്റെയും. ആകയാൽ, ഇത്തരം ദൃഷ്ടാന്തങ്ങൾ ഏറ്റവുമധികം കാണപ്പെടുന്നത് മൂസാ (അ)ന്റെ കൈക്കും, ഇസ്റാഈല്യരുടെ മുമ്പിലുമാകുന്നു. ഏത് ദൃഷ്ടാന്തം കണ്ണിൽകണ്ടാലും അത്കണ്ടു അൽപം കഴിയുമ്പോഴേക്കും ചെറുകുട്ടികളെപ്പോലെ അതെല്ലാം മറന്നു വീണ്ടും പഴയ സമ്പ്രദായം തുടരലും പലവട്ടം ആവർത്തിച്ചുറപ്പിച്ച കരാറും പ്രതിജ്ഞയും ലംഘിക്കലും ഇസ്റാഈല്യരുടെ പതിവായിത്തീർന്നതിന്റെ പിന്നിലുള്ള രഹസ്യം അതാകുന്നു. ചെങ്കടൽ പിളർന്നപോലെയും വടി മഹാസർപ്പമായി മാറിയപോലെയുമുള്ള വലിയൊരു ദൃഷ്ടാന്തമല്ല മല ഉയർന്നതെന്ന് ആലോചിച്ചു നോക്കിയാലറിയാം. ഇന്നു അത്തരം ഒരു ദൃഷ്ടാന്തം കണ്ടേക്കുന്ന ഒരു മനുഷ്യൻ നിശ്ചയമായും അക്കാലത്തുള്ളവരെപ്പോലെ അത്രവേഗം മറന്ന് പോകുമെന്ന് തോന്നുന്നില്ല. പക്വബുദ്ധിവന്നിട്ടില്ലാത്തവരെ ഉപദേശംകൊണ്ടോ, ന്യായവാദംകൊണ്ടോ മാത്രം നേർമാർഗത്തിലാക്കുക സാധ്യമല്ല. ഇടക്കിടെ ഭീഷണിയും, പേടിപ്പെടുത്തലും അനിവാര്യമാകുന്നു. വിശ്വാസം അടിച്ചേൽപ്പിക്കുകയെന്നല്ല ഇതിന്റെ അർത്ഥം. കുട്ടികളുടെ മനഃശ്ശാസ്ത്രം അറിയുന്നവർക്ക് ഈ വാസ്തവം വേഗം മനസ്സിലാക്കാൻ കഴിയും.

അന്ത്യപ്രവാചകരായ മുഹമ്മദ് തിരുമേനിﷺയുടെ കാലമായപ്പോഴേക്കും മനുഷ്യവർഗത്തിന്റെ പക്വപ്രായം ആരംഭിച്ചു കഴിഞ്ഞു. ആ നിലക്ക് തിരുമേനിയുടെ കൈക്ക് -പല അമാനുഷിക ദൃഷ്ടാന്തങ്ങളും വെളിപ്പെട്ടിട്ടുണ്ടെങ്കിൽപോലും - അവിടുത്തെ പ്രത്യക്ഷ ദൃഷ്ടാന്തമായി അല്ലാഹു നിശ്ചയിച്ചത് വിശുദ്ധ ക്വുർആനെയാണല്ലോ. ഈ യാഥാർത്ഥ്യം അല്ലാഹു തന്നെ സൂറത്തുൽ ഇസ്റാഈലിൽ ഇങ്ങിനെ ചൂണ്ടിക്കാട്ടിയിരിക്കുന്നു. وَمَا مَنَعَنَا أَن نُّرْسِلَ بِالآيَاتِ...... إِلاَّ تَخْوِيفًا (സാരം: ദൃഷ്ടാന്തങ്ങളെയുംകൊണ്ട് അയക്കുവാൻ നമുക്ക് തടസ്സമായത് പൂർവ്വികൻമാർ അവയെ വ്യാജമാക്കിയതല്ലാതെ മറ്റൊന്നുമല്ല. ഥമൂദ് ഗ്രോത്രത്തിന് കണ്ടറിയത്തക്ക ഒരു ദൃഷ്ടാന്തമായിക്കൊണ്ട് നാം ഒട്ടകത്തെ നൽകി. എന്നിട്ട് അവർ അതിനെ അക്രമിച്ചുകളഞ്ഞു. ഭയപ്പെടുത്തുവാൻ വേണ്ടിയല്ലാതെ ദൃഷ്ടാന്തങ്ങളെയും കൊണ്ട് നാം അയക്കാറില്ല. (ഇസ്റാഉ് 59) കൂടുതൽ വിവരം സൂറഃ ഇസ്റാഇൽവെച്ചു കാണാം. إن شاء الله മുഖവുരയിലും ചിലതെല്ലാം കഴിഞ്ഞുപോയിട്ടുണ്ട്. മൂസാ നബി(അ)യെയും, പൂർവ്വകാല നബിമാരുടെയും കൈക്കു വെളിപ്പെട്ട ദൃഷ്ടാന്തങ്ങൾ പരിശോധിച്ചാൽ, അവ മിക്കവാറും ഭയപ്പെടുത്തുന്ന തരത്തിലുള്ളതായിരുന്നുവെന്ന് കാണാവുന്നതാണ്.

وَلَقَدْ عَلِمْتُمُ ٱلَّذِينَ ٱعْتَدَوْا۟ مِنكُمْ فِى ٱلسَّبْتِ فَقُلْنَا لَهُمْ

**﴾65﴿ (ഇസ്റാഈൽ സന്തതികളേ) നിങ്ങളിൽ നിന്ന് സബ്ത്തി [ശബ്ബത്ത് ആചരണത്തി]ൽ അതിക്രമം ചെയ്തവരെക്കുറിച്ച് നിങ്ങൾ അറിഞ്ഞിട്ടുണ്ടല്ലോ. അപ്പോൾ അവരോട് നാം പറഞ്ഞു:**

كُونُوا۟ قِرَدَةً خَٰسِـِٔينَ ﴿٦٥﴾

നിങ്ങൾ ഹീനൻമാരായ കുരങ്ങുകളായിത്തീരുവിൻ !

فَجَعَلْنَٰهَا نَكَٰلًا لِّمَا بَيْنَ يَدَيْهَا وَمَا خَلْفَهَا وَمَوْعِظَةً لِّلْمُتَّقِينَ ﴿٦٦﴾

﴾66﴿ അങ്ങനെ, അതിനെ നാം അതിന്റെ മുമ്പിലുള്ളവർക്കും അതിന്റെ പിമ്പിലുള്ളവർക്കും ഒരു (പാഠം നൽകുന്ന) ശിക്ഷയാക്കി ; സൂക്ഷ്മത പാലിക്കുന്നവർക്ക് ഒരു സദുപദേശവും (ആക്കി).

---

﴾65﴿ وَلَقَدْ തീർച്ചയായും ഉണ്ട് عَلِمْتُمُ നിങ്ങൾ അറിഞ്ഞു الَّذِينَ യാതൊരു കൂട്ടരെ اعْتَدَوْا അവർ അതിക്രമിച്ചു مِنكُمْ നിങ്ങളിൽ നിന്ന് فِي السَّبْتِ ശബ്ബത്തിൽ, ശനിയാഴ്ചയിൽ فَقُلْنَا അപ്പോൾ നാം പറഞ്ഞു لَهُمْ അവരോട് كُونُوا നിങ്ങൾ ആകുവിൻ قِرَدَةً കുരങ്ങുകൾ خَاسِئِينَ ഹീനൻമാരായ, നിന്ദ്യൻമാരായിക്കൊണ്ട്. ﴾66﴿ فَجَعَلْنَاهَا അങ്ങനെ അതിനെ നാം ആക്കി نَكَالًا ഒരു ശിക്ഷ, താക്കീത്, തടവ്, ശിക്ഷാപാഠം لِمَا بَيْنَ يَدَيْهَا അതിന്റെ മുമ്പിലുള്ളതിന് (മുമ്പിലുള്ളവർക്ക്) وَمَا خَلْفَهَا അതിന്റെ പിമ്പിൽ ഉള്ളതിനും (പിന്നിലുള്ള വർക്കും) وَمَوْعِظَةً ഒരു സദുപദേശവും لِلْمُتَّقِينَ സൂക്ഷ്മതപാലിക്കുന്നവർക്ക്

---

ഇസ്റാഈല്യരിൽ കഴിഞ്ഞുപോയ ഒരു അനുസരണക്കേടും അതിനാൽ ലഭിച്ച ശിക്ഷയും ചൂണ്ടിക്കാട്ടുകയാണ്. മുസ്‌ലിംകൾക്ക് വെള്ളിയാഴ്ചയെന്നപോലെ, ഇസ്റാഈല്യർക്ക് നിശ്ചയിക്കപ്പെട്ടിട്ടുള്ള പ്രധാന ദിവസമായിരുന്നു ശനിയാഴ്ച. അവർ അന്ന് ജോലികളിൽനിന്നെല്ലാം ഒഴിവായിരിക്കണമെന്നും ചില പ്രത്യേക അനുഷ്ഠാന കർമങ്ങൾ ആചരിക്കണമെന്നും നിശ്ചയിക്കപ്പെട്ടിരുന്നു. ഈ ആചരണത്തിന് സബത്ത് – അഥവാ ശബ്ബത്ത് ( سَبَت ) എന്ന് പറയുന്നു. ശനിയാഴ്ചക്ക് സബ്ത്ത്ദിവസം ( يَوْمُ السبت ) എന്നും പറയപ്പെടുന്നു. അതിനാൽ, فِي السبت എന്ന വാക്കിന് ശനിയാഴ്ച ദിവസത്തിൽ എന്നും ശബ്ബത്ത് ആചരണത്തിൽ എന്നും അർത്ഥം വരാം. സാരത്തിൽ രണ്ടും വ്യത്യാസമില്ലതാനും. യഹൂദികൾ ഇന്നും ശബ്ബത്ത് ആചരിച്ചു വരുന്നത് ആഴ്ചവട്ടത്തിന്റെ അവസാന ദിവസമായ ശനിയാഴ്ച തന്നെ. ക്രിസ്ത്യാനികൾ അതാചരിക്കുന്നത് ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമെന്ന നിലക്ക് ഞായറാഴ്ചയുമാകുന്നു. ഒരു ഹദീഥിൽ വെള്ളിയാഴ്ചയെക്കുറിച്ച് നബി തിരുമേനിﷺ ഇങ്ങിനെ പറഞ്ഞിരിക്കുന്നു. 'ഇതായിരുന്നു അവർക്ക് (വേദക്കാർക്ക്) നിയമിക്കപ്പെട്ടിരുന്ന ദിവസം. എന്നിട്ട് അവർ അതിൽ ഭിന്നിച്ചു. നമുക്ക് അല്ലാഹു അതിലേക്ക് മാർഗദർശനം നൽകിയിരിക്കുകയാണ്. ജനങ്ങൾ അതിൽ നമ്മുടെ പിന്നാലെയാണുള്ളത്. അതായത് യഹൂദികൾ പിറ്റേന്നും ക്രിസ്ത്യാനികൾ പിറ്റേന്നിന്റെ പിറ്റേന്നും'. (ബു.മു)

ശബ്ബത്ത് സംഭവം അഅ്റാഫ് 163-166 ൽ കുറെകൂടി വിശദമായി ഉദ്ധരിച്ചിട്ടുണ്ട്. സംഭവത്തിന്റെ ചുരുക്കം ഇപ്രകാരമാണ് : 'സമുദ്രതീരത്ത് വസിച്ചിരുന്ന ഒരു രാജ്യക്കാർ മത്സ്യവേട്ട നടത്തുന്നവരായിരുന്നു. ശബ്ബത്ത് നാളിൽ ജോലിചെയ്തുകൂടായ്കയാൽ

അന്ന് അവർക്ക് മീൻ പിടിക്കുവാൻ പാടില്ലായിരുന്നു. മൽസ്യമാണെങ്കിൽ അന്നത്തെ ദിവസം കൂട്ടംകൂട്ടമായി പ്രവഹിച്ചുകൊണ്ടിരിക്കുകയും ചെയ്യും. അല്ലാഹുവിങ്കൽ നിന്നുള്ള ഒരു പരീക്ഷണമായിരുന്നു അത്. അവർ ഒരു ഉപായം കണ്ടുപിടിച്ചു. ശനി യാഴ്ച ദിവസം സമുദ്രത്തിന്റെ അടുത്ത സ്ഥലങ്ങളിൽ കുഴികളുണ്ടാക്കി നീർച്ചാലുകൾ വഴി അതിലേക്ക് വെള്ളം കടത്തിവിടുക. ശനിയാഴ്ച ദിവസം അതിൽ മത്സ്യം വന്നുനിറ യുമ്പോൾ ചാലുകൾ അടച്ചിടുക. ശബ്ബത്തിന്റെ സമയം കഴിഞ്ഞ ശേഷം ആ മൽസ്യം പിടിച്ചു ശേഖരിക്കുകയും ചെയ്യും. ഇതിനെപ്പറ്റി അവരിലുണ്ടായിരുന്ന നല്ല മനുഷ്യൻമാർ അവരെ ഉപദേശിച്ചു നോക്കിയെങ്കിലും അവരത് ചെവിക്കൊണ്ടില്ല. ആ നല്ല മനുഷ്യരെ അല്ലാഹു രക്ഷപ്പെടുത്തുകയും, അതിക്രമം ചെയ്തവരെ അല്ലാഹു കുരങ്ങുകളാക്കി ശിക്ഷിക്കുകയും ചെയ്തു. ഇപ്പോൾ, അൽ അകബഃ ( العَقَبَة ) എന്ന പേരിൽ അറിയ പ്പെടുന്ന ഐലത്തു ( ايلة ഏലാത്ത്) ആയിരുന്നു ആ രാജ്യമെന്നും, അതിനടുത്ത് മദ്‌യനി ലായിരുന്നു സംഭവം നടന്നതെന്നും പറയപ്പെടുന്നു. (*) ആ ഭാഗങ്ങളിലെല്ലാം തന്നെ അനവധികാലം ഇസ്റാഈല്യർ കുടിയേറിപ്പാർത്തിരുന്നു.

മതനിയമത്തെ മറികടക്കുവാനുള്ള അവരുടെ ആ ഉപായം നിയമത്തെ ധിക്കരിക്കലും വഞ്ചനയുമാണല്ലോ. ഉപദേഷ്ടാക്കളുടെ ഉപദേശങ്ങളും അവർ വിലവെച്ചില്ല. അപ്പോൾ അവരുടെ പ്രവൃത്തിക്കൊത്ത ശിക്ഷതന്നെ അല്ലാഹു അവർക്ക് നൽകി. അവരെ കുര ങ്ങുകളാക്കി രൂപം മാറ്റി. ശരീരാകൃതിയിൽ മനുഷ്യനും കുരങ്ങും കുറേയൊക്കെ സാമ്യ മുള്ളതുപോലെ, അവരുടെ പ്രവൃത്തികളും ബാഹ്യത്തിൽ നിയമം പാലിച്ചുവെന്ന് പറ യാവുന്ന വിധത്തിലാണല്ലോ. ബാഹ്യത്തിൽ മതത്തിന്റെ വിധിവിലക്കുകളെ അനുസരി ക്കുന്നുവെന്ന് വരുത്തുകയും യഥാർത്ഥത്തിൽ അവയിലടങ്ങിയ തത്വങ്ങൾക്ക് വിരുദ്ധ മായി പ്രവർത്തിക്കുകയും ചെയ്യുന്ന എല്ലാവരും - അവർ അക്കാലത്തുള്ളവരാകട്ടെ, പിൽക്കാലത്തുള്ളവരാകട്ടെ- ആ മീൻപിടുത്തക്കാരെ അനുകരിക്കുകയാണ് വാസ്തവ ത്തിൽ ചെയ്യുന്നത്. അങ്ങിനെയുള്ളവർക്കെല്ലാം പാഠം നൽകുന്ന ഒരു താക്കീതാണ് ആ ശിക്ഷയെന്നും, ആ മീൻപിടുത്തക്കാരെ ഉപദേശിച്ചുകൊണ്ടിരുന്ന ആ നല്ല മനു ഷ്യൻമാരെപ്പോലെ അല്ലാഹുവിന്റെ വിധിവിലക്കുകൾ സൂക്ഷിച്ചുപോരുന്ന ഭയഭ ക്തൻമാർക്ക് ഈ സംഭവത്തിൽ നിന്ന് ഉപദേശം ഉൾക്കൊള്ളുവാൻ കഴിയുന്നതാണെന്നും 66-ാം വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു.

كُونُوا قِرَدَةً (നിങ്ങൾ കുരങ്ങുകളായിത്തീരുവിൻ) എന്ന് അല്ലാഹു അവരോട് പറ ഞ്ഞമാത്രയിൽ അവർ കുരങ്ങുകളായിത്തീർന്നിട്ടുണ്ടെന്ന് തീർച്ച തന്നെ. ഏതൊരു കാര്യ ത്തെക്കുറിച്ചും അത് ഉണ്ടാവണമെന്ന് അവൻ പറഞ്ഞാൽ അതുണ്ടാവുകതന്നെ ചെയ്യും. (36:82) ഇവരെ കുരങ്ങുകളാക്കി എന്നു പറഞ്ഞതിന്റെ ഉദ്ദേശ്യം അവരുടെ ശരീരത്തിന്റെ രൂപം മാറ്റിയില്ലെന്നും, അവരുടെ ഹൃദയങ്ങളെ കുരങ്ങുകളുടെ ഹൃദയം പോലെയാക്കി - ഉപദേശവും താക്കീതും ഫലപ്പെടാതാക്കി-എന്നാണെന്നുമാണ് മുജാഹിദ് (റ) പ്രസ്താ

***(*) ചെങ്കടലിന്റെ വടക്കേതല രണ്ടായി പിളർന്ന് ഒന്ന് ഇടത്തോട്ട് സൂയസ് വഴി മദ്ധ്യധരണ്യാഴിയിൽ ചേരുന്നു. മറ്റേത് വലത്തോട്ട് അൽഅകബഃ എന്ന ഐലത്തു വരെ നീണ്ടുപോകുന്നു. രണ്ടു ശാഖകൾക്കുമിടയിൽ മുക്കോണാകൃതിയിൽ കിട ക്കുന്ന കരയിലും പരിസരങ്ങളിലുമാണ് സീനാ പർവ്വതം, തീഹുമരുഭൂമി, ഹോറോ ബ്, മദ്‌യൻ (മിദ്യാൻ)മുതലായവ (4-ാം നമ്പ്ര് ഭൂപടവും മറ്റും നോക്കുക) ഇന്നത്തെ ഇസ്റാഈൽ രാഷ്ട്രത്തിന്റെ കീഴിലാണ് ആ തുറമുഖം ഇപ്പോഴുള്ളത്.***

വിച്ചിരിക്കുന്നത്. മറ്റാരും ഇങ്ങിനെ അഭിപ്രായപ്പെട്ടതായി അറിയപ്പെടുന്നില്ല. ഇവിടെയും മാഇദഃ 63 ലും, അഅ്റാഫ് 166 ലും അല്ലാഹു പ്രസ്താവിച്ചതിന്റെ വ്യക്തമായ അർത്ഥ ത്തിന് യോജിക്കാത്ത ഒരൊറ്റപ്പെട്ട അഭിപ്രായം മാത്രമാണ് മുജാഹിദ് (റ)ന്റെ ഈ അഭി പ്രായമെന്ന് ഇബ്നു കഥീർ (റ) ചൂണ്ടിക്കാട്ടിയിരിക്കുന്നു. പല മഹാൻമാരുടെയും പ്രസ്താ വനകളും അഭിപ്രായങ്ങളും ഉദ്ധരിച്ച ശേഷം അദ്ദേഹം ഇങ്ങിനെ പറഞ്ഞിരിക്കുന്നു: "ഈ ഇമാമുകളിൽ നിന്നെല്ലാം ഈ വാക്യങ്ങൾ ഇവിടെ നാം ഉദ്ധരിക്കുവാൻ കാരണം, അക്കൂ ട്ടരുടെ ശരീരാകൃതി മാറ്റിയിട്ടില്ലെന്നും, മാനസികമായ പ്രകൃതിമാറ്റമേ ഉണ്ടായിട്ടുള്ളൂ വെന്നും മുജാഹിദ്-അല്ലാഹു അദ്ദേഹത്തിന് കരുണ നൽകട്ടെ-പറഞ്ഞതിനെതിരാണ് ആ മഹാന്മാരെല്ലാം പറഞ്ഞിരിക്കുന്നതെന്ന് വ്യക്തമാക്കുവാൻ വേണ്ടിയാകുന്നു. ആകൃ തിയിലും പ്രകൃതിയിലും അവർ കോലം മാറ്റപ്പെട്ടിട്ടുണ്ടെന്നുള്ളതാണ് ശരി."

അസാധാരണ സംഭവങ്ങളൊന്നും ദഹിക്കാത്ത ചില ആളുകൾ മുജാഹിദ് (റ) ന്റെ ഒറ്റപ്പെട്ട അഭിപ്രായത്തിന് മുൻഗണന നൽകുകയും, മറ്റുള്ള അഭിപ്രായങ്ങളും, തെളിവു കളും അഗണ്യമാക്കുകയും ചെയ്യുന്നത് സ്വാഭാവികമാണല്ലോ. ആ ശിക്ഷ ശബ്ബത്ത് നാളിൽ അതിക്രമം പ്രവർത്തിച്ച ഒരു ജനതക്ക് പ്രത്യേകം നൽകപ്പെട്ട ശിക്ഷയായി പ്രസ്താവി ക്കുകയും, ആ സംഭവത്തിന്റെ മുമ്പിലും പിമ്പിലുമുള്ളവർക്ക് അതൊരു പാഠം നൽകുന്ന ശിക്ഷയാണെന്ന് അല്ലാഹു പറയുകയും ചെയ്തിരിക്കെ, ഈ അഭിപ്രായത്തിന് ന്യായീ കരണം കാണുന്നില്ല. പാപവും ധിക്കാരവും അധികമാകുമ്പോൾ ഹൃദയത്തിലേക്ക് വേണ്ട തൊന്നും പ്രവേശിക്കാത്തവിധം അവ മുദ്രവെക്കപ്പെടുന്നതാണെന്ന് ഒന്നിലധികം സ്ഥലത്ത് അല്ലാഹു പ്രസ്താവിച്ചിട്ടുള്ളതാണ്. ഈ അഭിപ്രായമനുസരിച്ച് അക്കൂട്ടത്തിൽ പെട്ട ഒരു സംഭവമായിട്ടേ ഈ സംഭവത്തെ ഗണിക്കുവാനുള്ളൂ. ഏതായാലും രൂപം മാറ്റ പ്പെട്ടവരാരും പിന്നീട് അധികം ജീവിക്കുകയോ, അവർക്ക് സന്താനങ്ങൾ ജനിക്കുകയോ ഉണ്ടായിട്ടില്ല. ഇബ്നു മസ്ഊദ് (റ) പ്രസ്താവിച്ചതായി ഇമാം മുസ്ലിം (റ) ഇങ്ങിനെ ഉദ്ധരിക്കുന്നു: 'കുരങ്ങുകളും പന്നികളും രൂപം മറിക്കപ്പെട്ടവരിൽ നിന്നുണ്ടായതാണോ എന്ന് നബിﷺയോട് ചോദിച്ചവരോട് നബി ﷺ പറഞ്ഞു: അല്ലാഹു ഒരു കൂട്ടരെ നശിപ്പി ക്കുകയോ ശിക്ഷിക്കുകയോ ചെയ്യുമ്പോൾ അവർക്ക് അവൻ സന്താനം നൽകുകയു ണ്ടായിട്ടില്ല. കുരങ്ങുകളും പന്നികളും അതിന് മുമ്പ് തന്നെ ഉണ്ടായിരുന്നു.'

وَإِذْ قَالَ مُوسَىٰ لِقَوْمِهِۦٓ إِنَّ ٱللَّهَ يَأْمُرُكُمْ أَن تَذْبَحُوا۟ بَقَرَةً ۖ قَالُوٓا۟ أَتَتَّخِذُنَا هُزُوًا ۖ قَالَ أَعُوذُ بِٱللَّهِ أَنْ أَكُونَ مِنَ ٱلْجَٰهِلِينَ ﴿٦٧﴾

**﴾67﴿ മൂസാ തന്റെ ജനതയോട് പറഞ്ഞ സന്ദർഭം (ഓർക്കുക) 'അല്ലാഹു നിങ്ങളോട് നിങ്ങൾ ഒരു പശുവിനെ അറുക്കണമെന്ന് കൽപി ക്കുന്നു.' അവർ പറഞ്ഞു: 'താങ്കൾ ഞങ്ങളെ പരിഹാസ്യ വസ്തുവാക്കു കയാണോ' ? അദ്ദേഹം പറഞ്ഞു: 'ഞാൻ വിഡ്ഢികളിൽപെട്ടവ നായിത്തീരുന്നതിനെക്കുറിച്ച് ഞാൻ അല്ലാഹുവിനോട് ശരണം തേടുന്നു' [വിഡ്ഢികളുടെ സ്വഭാവമാണല്ലോ പരിഹസിക്കൽ].**

قَالُواْ ٱدۡعُ لَنَا رَبَّكَ يُبَيِّن لَّنَا مَا هِيَۚ قَالَ إِنَّهُۥ يَقُولُ إِنَّهَا بَقَرَةٞ لَّا فَارِضٞ وَلَا بِكۡرٌ

﴿68﴾ അവർ പറഞ്ഞു : താങ്കൾ താങ്കളുടെ റബ്ബിനോട് ഞങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കുക : അത് എന്ത് (തരം) പശുവാണെന്ന് അവൻ ഞങ്ങൾക്ക് വിവരിച്ചു തരട്ടെ. അദ്ദേഹം പറഞ്ഞു : അവൻ പറയുന്നു: അത് നന്നേ പ്രായം കൂടിയതും പ്രായം കുറഞ്ഞതുമല്ലാത്ത ഒരു പശുവാണ്.

عَوَانُۢ بَيۡنَ ذَٰلِكَۖ

(അതെ) അതിനിടയിൽ ഒരു മദ്ധ്യ പ്രായത്തിലുള്ളത് (ആയിരിക്കണം)

فَٱفۡعَلُواْ مَا تُؤۡمَرُونَ ﴿٦٨﴾

എന്നി, നിങ്ങളോട് കൽപിക്കപ്പെടുന്നത് നിങ്ങൾ ചെയ്തുകൊള്ളുവിൻ.

---

﴿67﴾ وَإِذْقَالَ പറഞ്ഞ സന്ദർഭം مُوسَى മൂസാ لِقَوْمِهِ തന്റെ ജനതയോട് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يَأْمُرُكُمْ നിങ്ങളോട് കൽപിക്കുന്നു أَنْتَذْبَحُوا നിങ്ങൾ അറുക്കുവാൻ بَقَرَةً ഒരു പശുവെ قَالُوا അവർ പറഞ്ഞു أَتَتَّخِذُنَا താങ്കൾ ഞങ്ങളെ ആക്കുകയാണോ هُزُوًا പരിഹാസം, പരിഹാസ്യം قَالَ അദ്ദേഹം പറഞ്ഞു أَعُوذُ ഞാൻ ശരണം തേടുന്നു بِاللَّهِ അല്ലാഹുവിനോട് أَنْأَكُونَ ഞാൻ ആകുന്നതിനെക്കുറിച്ച് مِنَ الْجَاهِلِينَ വിവരമില്ലാത്തവരിൽ, വിഡ്ഢികളുടെ (വിവേകമില്ലാത്തവരുടെ)കൂട്ടത്തിൽ. ﴿68﴾ قَالُوا അവർ പറഞ്ഞു ادْعُلَنَا ഞങ്ങൾക്ക് വേണ്ടി താങ്കൾ പ്രാർത്ഥിക്കുക رَبَّكَ താങ്കളുടെ റബ്ബിനോട് يُبَيِّنْ അവൻ വിവരിച്ചു തരട്ടെ لَنَا ഞങ്ങൾക്ക് مَاهِيَ അത് എന്താണെന്ന് قَالَ അദ്ദേഹം പറഞ്ഞു إِنَّهُيَقُولُ നിശ്ചയമായും അവൻ പറയുന്നു إِنَّهَا നിശ്ചയമായും അത് بَقَرَةٌ ഒരു പശുവാകുന്നു لَافَارِضٌ (വളരെ) പ്രായം ചെന്നത് (കിഴവി, ചാവാറായത്) അല്ല وَلَابِكْرٌ പ്രായം കുറഞ്ഞതും (കന്യകയും) അല്ല عَوَانٌ മദ്ധ്യതരം, ഇടത്തരം بَيْنَذَلِكَ അതിനിടയിൽ فَافْعَلُوا എന്നി നിങ്ങൾ ചെയ്യുവിൻ مَاتُؤْمَرُونَ നിങ്ങളോട് കല്പിക്കപ്പെടുന്നത്.

---

قَالُواْ ٱدۡعُ لَنَا رَبَّكَ يُبَيِّن لَّنَا مَا لَوۡنُهَاۚ قَالَ إِنَّهُۥ يَقُولُ إِنَّهَا بَقَرَةٞ

﴿69﴾ അവർ പറഞ്ഞു : 'താങ്കൾ ഞങ്ങൾക്ക് വേണ്ടി താങ്കളുടെ റബ്ബിനോട് പ്രാർത്ഥിക്കുക: അതിന്റെ നിറമെന്തായിരിക്കുമെന്ന് അവൻ ഞങ്ങൾക്ക് വിവരിച്ചുതരട്ടെ'.

صَفۡرَآءُ فَاقِعٞ لَّوۡنُهَا تَسُرُّ ٱلنَّٰظِرِينَ ﴿٦٩﴾

അദ്ദേഹം പറഞ്ഞു: അവൻ പറയുന്നു: 'അത് നോക്കുന്നവർക്ക് സന്തോഷമുണ്ടാകുമാറ് നിറം ശുദ്ധ മഞ്ഞ വർണ്ണമുള്ളതായ ഒരു പശുവാണ് (ആയിരിക്കേണ്ടത്)'

قَالُواْ ٱدۡعُ لَنَا رَبَّكَ يُبَيِّن لَّنَا مَا هِيَ إِنَّ ٱلۡبَقَرَ تَشَٰبَهَ عَلَيۡنَا

﴾70﴿ അവർ പറഞ്ഞു: 'താങ്കൾ ഞങ്ങൾക്കുവേണ്ടി താങ്കളുടെ റബ്ബിനോട് പ്രാർത്ഥിക്കണം. അത് ഏത് (തരം) പശുവായിരിക്കുമെന്ന് അവൻ ഞങ്ങൾക്ക് വിവരിച്ചു തരട്ടെ, (കാരണം) നിശ്ചയമായും (പരസ്പര സാദൃശ്യത നിമിത്തം) പശു ഏതെന്ന് ഞങ്ങൾക്ക് തിരിച്ചറിയാതായിരിക്കുന്നു'.

وَإِنَّآ إِن شَآءَ ٱللَّهُ لَمُهۡتَدُونَ ﴿٧٠﴾

ഞങ്ങൾ അല്ലാഹു ഉദ്ദേശിച്ചാൽ നേർമാർഗം പ്രാപിക്കുന്നവർ തന്നെയായിരിക്കും.

قَالَ إِنَّهُۥ يَقُولُ إِنَّهَا بَقَرَةٞ لَّا ذَلُولٞ تُثِيرُ ٱلۡأَرۡضَ وَلَا تَسۡقِي ٱلۡحَرۡثَ مُسَلَّمَةٞ لَّا شِيَةَ فِيهَاۚ قَالُواْ ٱلۡـَٰٔنَ جِئۡتَ بِٱلۡحَقِّۚ فَذَبَحُوهَا وَمَا كَادُواْ يَفۡعَلُونَ ﴿٧١﴾

﴾71﴿ അദ്ദേഹം പറഞ്ഞു : അവൻ പറയുന്നു: അത്, ഭൂമി ഉഴുകയാകട്ടെ, വിള നനക്കുകയാകട്ടെ ചെയ്തു ശീലിച്ചതല്ലാത്ത പശുവാകുന്നു : (അതെ) കലർപ്പുവർണമില്ലാത്ത (ന്യൂനതകളിൽനിന്ന്) സുരക്ഷിതമായതാകുന്നു (അഥവാ ആയിരിക്കണം) അവർ പറഞ്ഞു: ഇപ്പോൾ താങ്കൾ യഥാർത്ഥ (വിവര)വും കൊണ്ടുവന്നിരിക്കുന്നു. അങ്ങനെ അവർ അതിനെ അറുത്തു. അവർ (അത്)ചെയ്യുമായിരുന്നില്ല [എങ്കിലും, അവസാനം ചെയ്യുകതന്നെ ചെയ്തു].

---

﴾69﴿ قَالُوا അവർ പറഞ്ഞു ادْعُ لَنَا ഞങ്ങൾക്ക് താങ്കൾ വേണ്ടി പ്രാർത്ഥിക്കുക رَبَّكَ താങ്കളുടെ റബ്ബിനോട് يُبَيِّنْ لَنَا അവൻ ഞങ്ങൾക്ക് വിവരിച്ചു തരട്ടെ مَا لَوْنُهَا അതിന്റെ നിറം എന്തെന്ന് قَالَ അദ്ദേഹം പറഞ്ഞു إِنَّهُ يَقُولُ അവൻ പറയുന്നു إِنَّهَا بَقَرَةٌ അത് ഒരു പശുവാകുന്നു صَفْرَاءُ മഞ്ഞ വർണമുള്ളത് فَاقِعٌ തനി (ശുദ്ധ) لَوْنُهَا അതിന്റെ നിറം تَسُرُّ അത് സന്തോഷിപ്പിക്കും النَّاظِرِينَ നോക്കുന്ന (കാണുന്ന) വരെ ﴾70﴿ قَالُوا അവർ പറഞ്ഞു

ادْعُ لَنَا അവൻ يُبَيِّنْ لَنَا ഞങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കുക رَبَّكَ താങ്കളുടെ റബ്ബിനോട് ഞങ്ങൾക്ക് വിവരിച്ചു തരട്ടെ مَا هِيَ അത് എന്താണെന്ന് إِنَّ الْبَقَرَ നിശ്ചയമായും പശു تَشَابَهَ പരസ്പരം സാദൃശ്യമായി (തിരിച്ചറിയാതായി)രിക്കുന്നു عَلَيْنَا ഞങ്ങൾക്ക് وَإِنَّا നിശ്ചയമായും ഞങ്ങൾ إِنْ شَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ചാൽ لَمُهْتَدُونَ നേർമാർഗം പ്രാപിക്കുന്നവർ തന്നെ. ﴾71﴿ قَالَ അദ്ദേഹം പറഞ്ഞു إِنَّهُ يَقُولُ അവൻ പറയുന്നു إِنَّهَا بَقَرَةٌ അത് ഒരു പശുവാകുന്നു لَا ذَلُولٌ വിധേയമായത് (ശീലിച്ചത്, ഉപയോഗിച്ചത്, പരിചയിപ്പിക്കപ്പെട്ടത്) അല്ല تُثِيرُ ഉഴുന്ന, ഉഴുമാറ് الْأَرْضَ ഭൂമിയും وَلَا تَسْقِي നനക്കുകയില്ല الْحَرْثَ വിളയെ, കൃഷിയെ مُسَلَّمَةٌ സുരക്ഷിതമായത് لَا شِيَةَ (വർണത്തിന്റെ) യാതൊരു കലർപ്പുമില്ലാത്ത فِيهَا അതിൽ قَالُوا അവർ പറഞ്ഞു الْآنَ ഇപ്പോൾ جِئْتَ താങ്കൾ വന്നു بِالْحَقِّ യഥാർത്ഥവും കൊണ്ട് فَذَبَحُوهَا അങ്ങിനെ അവർ അതിനെ അറുത്തു وَمَا كَادُوا അവർ ആകുമായിരുന്നില്ല يَفْعَلُونَ അവർ ചെയ്യും

---

ഈ സൂറത്തിന് പശു എന്നർത്ഥമുള്ള അൽബകറഃ ( البَقَرة ) എന്നു പേർ പറയപ്പെടുവാൻ കാരണമായ പശുവിന്റെ സംഭവമാണിത്. ഈ വചനങ്ങളിൽ പ്രസ്താവിച്ച പ്രകാരം ഒരു പശുവിനെ ബലി അറുക്കണമെന്ന് ഇസ്റാഈല്യരോട് കൽപിക്കപ്പെടുവാൻ കാരണം അടുത്ത വചനങ്ങളിൽ വിവരിക്കുന്ന ഒരു വധ സംഭവമാണെന്നത്രെ ക്വുർആൻ വ്യാഖ്യാതാക്കൾ പൊതുവെ പ്രസ്താവിക്കുന്നത്. വിശദാംശങ്ങളിൽ ഭിന്നാഭിപ്രായം കാണാമെങ്കിലും സംഭവത്തിന്റെ സ്വഭാവം ചുരുക്കത്തിൽ ഇപ്രകാരമാകുന്നു: ഒരു ധനികനെ അയാളുടെ ഒരു അവകാശി കൊലപ്പെടുത്തി. മൃതദേഹം ഒരു പെരുവഴിയിലോ മറ്റോ കൊണ്ടുപോയിവെച്ചു. പിന്നീട് അതേ ഘാതകൻ തന്നെ കൊലക്കുറ്റം മറ്റുള്ളവരുടെ മേൽ ആരോപിച്ചു. അങ്ങിനെ, തർക്കവും വഴക്കുമായി. കേസ്സ് മൂസാ (അ)ന്റെ അടുക്കലെത്തി. അപ്പോഴാണ് അദ്ദേഹം 67-ാം വചനത്തിൽ പ്രസ്താവിച്ച പ്രകാരം ഒരു പശുവിനെ അറുക്കുവാൻ അവരോട് കൽപിച്ചത്. അറുത്ത ശേഷം 73-ാം വചനത്തിൽ പറയുന്നത്പോലെ, ആ പശുവിന്റെ ഒരംശമെടുത്ത് അതുകൊണ്ട് മൃതദേഹത്തിൽ അടിക്കപ്പെടുകയും, അപ്പോൾ അതിന് ജീവനുണ്ടാകുകയും, ഘാതകൻ ഇന്ന ആളാണെന്ന് പറയുകയും ചെയ്തു. മൃതദേഹം വീണ്ടും പഴയപടി നിർജ്ജീവമായിത്തീരുകയും ചെയ്തു.

ഇതനുസരിച്ച് പ്രസ്തുത വധമാണ് ആദ്യം സംഭവിച്ചത്. പിന്നീടാണ് പശുവിനെ അറുക്കുവാനുള്ള കൽപന. സംഭവങ്ങൾ വിവരിക്കുമ്പോൾ ആദ്യഭാഗം ആദ്യവും പിന്നീടുള്ളത് പിന്നീടുമായി ക്രമപ്രകാരം തന്നെ ഉദ്ധരിക്കുന്ന പതിവ് ക്വുർആനിൽ പലപ്പോഴും ഉണ്ടാകാറില്ല. ചിലപ്പോൾ ഇടയിൽ നിന്നും, ഒടുവിൽ നിന്നും അതു കഥ ആരംഭിച്ചെന്നു വരും. ഇങ്ങിനെ വിവരിക്കുന്നതിൽ ചില യുക്തി രഹസ്യങ്ങൾ അടങ്ങിയിട്ടുണ്ട്താനും. ഇതിനെപ്പറ്റി മുഖവുരയിൽ ക്വുർആന്റെ പ്രതിപാദനരീതി എന്ന ശീർഷകത്തിൽ നാം സംസാരിച്ചിട്ടുള്ളതാണ്. പശുവിനെ അറുക്കുവാനുള്ള കൽപനയും, അതിനെത്തുടർന്ന് ഇസ്റാഈല്യർ പല ചോദ്യങ്ങൾ നടത്തിയതും അതിന്റെ അനന്തരഫലവും അടങ്ങുന്ന ഭാഗം ഒരു സ്വതന്ത്ര സംഭവമായി വിവരിച്ചത് അവരുടെ വിശ്വാസദൗർബ്ബല്യം, അച്ചടക്കമില്ലായ്മ, നിയമപാലനത്തിൽ നിന്ന് ഒഴിഞ്ഞു മാറുവാനുള്ള അവരുടെ വാഞ്ഛ, പരിഹാസം, മുട്ടുചോദ്യം ആദിയായ സ്വഭാവങ്ങളിലേക്ക് കൂടുതൽ ശ്രദ്ധ ആകർഷിക്കുവാൻ

പര്യാപ്തമാണല്ലോ. വധവും അതിനെത്തുടർന്നുള്ള കാര്യങ്ങളും വേറൊരു സ്വതന്ത്ര സംഭവമെന്നോണം പിന്നീട് വിവരിച്ചത് അല്ലാഹുവിന്റെ മഹത്തായ കഴിവ്, മരണാന ന്തര ജീവിതം, മൂസാ നബി (അ) യുടെ സത്യത ആദിയായവയെപ്പറ്റി പ്രത്യേകം ചിന്തി ക്കുവാനും ഉതകുന്നു. ഒരു കഥയെന്നോണം ആദ്യന്തം തുടർച്ചയായി വിവരിക്കുമ്പോൾ ഈ പുതുമയും ഗൗരവവും അതിനുണ്ടായിരിക്കയില്ല.

ആദ്യം സംഭവിച്ചത് പശുവിനെ അറുത്ത സംഭവമാണെന്നും പിന്നീടാണ്, വധവും തർക്കവും ഉണ്ടായതെന്നും, അപ്പോൾ ആ പശുവിന്റെ അംശംകൊണ്ട് മൃതദേഹത്തെ അടിക്കുവാൻ കൽപനയുണ്ടായതാണെന്നുമാണ് ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെ ട്ടിരിക്കുന്നത്. ഒരു പക്ഷേ - ചില മഹാൻമാർ ചൂണ്ടിക്കാട്ടിയത് പോലെ - വധത്തിന്റെ സംഭവം ആദ്യം നടന്നിരുന്നാൽതന്നെയും പശുവിന്റെ അറവ് കഴിഞ്ഞ ശേഷമാണിതിന്റെ ഒരംശംകൊണ്ട് മൃതദേഹത്തെ അടിക്കുവാനുള്ള കൽപനയുണ്ടായതെന്നും വരാവുന്ന താണ്. (വാസ്തവം അല്ലാഹുവിനറിയാം) ഏതായിരുന്നാലും പശുവിനെ അറുത്ത സംഭ വവും തുടർന്നുള്ള വചനങ്ങളിൽ പ്രസ്താവിക്കുന്ന വധത്തിന്റെ സംഭവവും പരസ്പരം ബന്ധമില്ലാത്ത രണ്ട് സ്വതന്ത്ര സംഭവങ്ങളല്ല-ഒരേ സംഭവത്തിന്റെ രണ്ട് വശങ്ങളാണ് രണ്ടും-എന്നുള്ളതിൽ ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ ഭിന്നാഭിപ്രായമില്ല. തൽപ രകക്ഷികളായ ചില ആധുനിക പണ്ഡിതന്മാർക്കിടയിൽ നിന്ന് മാത്രമേ രണ്ടും രണ്ടു പ്രത്യേക സംഭവങ്ങളാണെന്ന വാദം പുറപ്പെട്ടു കാണുന്നുള്ളൂ. ഇതിനെപ്പറ്റി വഴിയെ പരിശോധിക്കാം إن شاء الله.

സന്ദർഭം ഏതാവട്ടെ, ഒരു പശുവിനെ അറുക്കുവാൻ അല്ലാഹു കൽപിക്കുന്നതായി മൂസാ (അ) ഇസ്റാഈല്യരെ അറിയിച്ചു. അദ്ദേഹം അല്ലാഹുവിന്റെ റസൂലും അവരുടെ മാർഗദർശിയും നേതാവുമായിരിക്കെ, ആ കൽപന അവർ ഉടനെയങ്ങ് അനുസരിക്കേ ണ്ടതായിരുന്നു. പക്ഷേ, ആ കൽപന അവർക്ക് ദഹിച്ചില്ല. മൂസാ (അ) തങ്ങളെ പരിഹ സിക്കുകയാണോ എന്നൊരു സംശയവും ! അല്ല, അതവർ തുറന്ന് ചോദിക്കുക തന്നെ ചെയ്തു. അവരെപ്പറ്റി വേണ്ടത്ര പഠിച്ചു പരിചയിച്ച റസൂലാണല്ലോ അദ്ദേഹം. മയത്തിലും നയത്തിലും തന്നെ അദ്ദേഹം അതിന് മറുപടികൊടുത്തു. ഞാൻ വിഡ്ഢികളുടെ കൂട്ട ത്തിൽ ചേരുകയോ ? അല്ലാഹു എന്നെ കാക്കട്ടെ ! ഇതായിരുന്നു മറുപടി. വിഡ്ഢിക ളാരെന്ന് പറയാതെ, വ്യംഗമായി അതാരാണെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടുകയും ചെയ്തു. ആ കൽപന കളിയോ പരിഹാസമോ അല്ല-കാര്യം തന്നെയാണ്-എന്ന് തീർച്ചപ്പെട്ടപ്പോ ഴെങ്കിലും അവരത് അനുസരിക്കേണ്ടതായിരുന്നു. ഒരു പശുവിനെ അറുക്കണമെന്നല്ലാതെ മറ്റു ഉപാധികളൊന്നും പറയാത്ത സ്ഥിതിക്ക് ഏതെങ്കിലും ഒന്നിനെ അറുത്താൽ മതി യായിരുന്നു. എന്നാൽ എങ്ങിനെയെങ്കിലും കൽപന നിറവേറ്റുന്നതിൽ നിന്ന് ഒഴിഞ്ഞു മാറുവാൻ ഒഴികഴിവുകൾ തേടുന്ന പാരമ്പര്യശീലമുണ്ടോ അവർ ഉപേക്ഷിക്കുന്നു?! എന്തു പശുവായിരിക്കണം ഏത് തരത്തിലുള്ളതാവണം? എന്നിങ്ങനെ, ഒന്നിന് പിന്നാലെ ഓരോ ചോദ്യങ്ങൾ അവർ നടത്തുകയുണ്ടായി.

ഓരോ ചോദ്യത്തിലെയും വാക്കുകൾ പരിശോധിച്ചു നോക്കുക. അവരുടെ വിശ്വാ സത്തിന്റെ ദൗർബ്ബല്യവും അച്ചടക്കരാഹിത്യവും അവഗണനാ മനഃസ്ഥിതിയും ആ വാക്കു കളിലൂടെ പ്രകടമായി കാണാം. നബി തിരുമേനിﷺയുടെ സ്വഹാബികൾ തിരുമേനിയെ സംബോധനചെയ്തിരുന്നതുപോലെ, നബിയേ എന്നോ റസൂലേ എന്നോ ഒന്നുമല്ല - മൂസാ എന്നാണ് - അവർ തങ്ങളുടെ പ്രവാചകനെ വിളിക്കാറുള്ളത്. താങ്കളുടെ റബ്ബി

നോട് ഞങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കണം എന്നാണ് ആവർത്തിച്ചുകൊണ്ടുള്ള അവരുടെ ആവശ്യം. അല്ലാഹുവിനോട് -നമ്മുടെ റബ്ബിനോട് -പോലെയുള്ള പ്രയോഗം അവരുടെ നാവിൽ കാണുന്നില്ല. അല്ലാഹു മൂസാ നബി (അ)ന്റെ മാത്രം റബ്ബാണെന്ന് തോന്നിയേക്കും അവരുടെ ആ വാക്ക് കേട്ടാൽ. മൂസാ (അ) അതിലൊന്നും അവരോട് തർക്കം നടത്തുന്നില്ല. മാന്യതയും, ഗുണകാംക്ഷയും നിറഞ്ഞ ശാന്തമായ സ്വരത്തിൽ ഒരോ ചോദ്യത്തിനും മറുപടി നൽകുന്നു. ഓരോ മറുപടിയും ലഭിക്കുമ്പോൾ, ചോദ്യം അവിടെവെച്ച് മതിയാക്കിയെങ്കിൽ അതവർക്ക് തന്നെ ഗുണമായിരുന്നേനേ. ചോദ്യം ചെയ്യൽ അധികരിക്കുംതോറും സ്വയം പ്രയാസം പേറുകയും അനുസരണക്കുറവ് പ്രകടിപ്പിക്കുകയുമാണല്ലോ അത്മൂലം സംഭവിക്കുന്നത്. അത്കൊണ്ടാണ് ഇത്തരം ചോദ്യങ്ങളെ ക്വുർആൻ വിരോധിച്ചിരിക്കുന്നതും. അല്ലാഹു പറയുന്നു : 'ഹേ, വിശ്വസിച്ചവരേ, നിങ്ങൾക്ക് വ്യക്തമാക്കപ്പെട്ടുതന്നാൽ നിങ്ങൾക്ക് അതൃപ്തി ഉളവാക്കുന്ന കാര്യങ്ങളെക്കുറിച്ച് നിങ്ങൾ ചോദിക്കരുത്. ക്വുർആൻ അവതരിക്കപ്പെടുന്ന സമയത്ത് അവയെപ്പറ്റി നിങ്ങൾ ചോദിക്കുന്ന പക്ഷം അവ നിങ്ങൾക്ക് വ്യക്തമാക്കപ്പെടുന്നതുമാണ്.........'(മാഇദഃ 101) ചോദ്യം അധികരിപ്പിക്കുന്നതിനെ നബിﷺ വെറുത്തിരുന്നതായി ഹദീഥിലും വന്നിട്ടുണ്ട്.

ഓരോ ചോദ്യവും വരുമ്പോൾ മൂസാ (അ) അല്ലാഹുവിനോട് പ്രാർത്ഥിക്കും. ഒന്നാമത്തെ പ്രാവശ്യം വളരെ പ്രായം ചെല്ലാത്തതും, നന്നേ പ്രായം കുറഞ്ഞതുമല്ലാത്ത മദ്ധ്യനിലയിലുള്ള ഒരു പശുവായാൽ മതിയെന്ന് മറുപടികിട്ടി. ഇങ്ങിനെയുള്ള പശു ഒട്ടും ദുർലഭമല്ലല്ലോ. വീണ്ടും ചോദ്യംചെയ്യാതെ ആ കൽപന പാലിക്കുവാൻ അദ്ദേഹം അവരെ ഉപദേശിക്കുകയും ചെയ്തു. അവർ വഴങ്ങിയില്ല. നിറം എന്തായിരിക്കണമെന്നായി. തനിമഞ്ഞ വർണമുള്ളതും കാഴ്ചക്ക് കൗതുകമുള്ളതുമാവണം എന്നായിരുന്നു മറുപടി. ഇങ്ങിനെയുള്ള പശുവിനെ കിട്ടുവാൻ കുറച്ചുകൂടി പ്രയാസമുണ്ടായിരിക്കുമല്ലൊ. എന്നാൽ ചോദ്യം അതോടെ അവസാനിച്ചില്ല. ഇത്തരത്തിലുള്ള പശുക്കൾ പലതുമുള്ളതുകൊണ്ട് ഞങ്ങൾക്ക് കാര്യം വ്യക്തമായില്ല. ഒന്നുകൂടി വ്യക്തമാക്കണമെന്നായി. പക്ഷേ, ഇത്രയുമായപ്പോൾ അവർക്ക് അൽപം ബോധോദയം വന്നിരിക്കുന്നു. അറുക്കേണ്ടുന്ന പശുവിനെ തിരിച്ചറിയാത്തതുകൊണ്ട് ചോദിക്കുകയാണ്. അല്ലാഹു ഉദ്ദേശിച്ചാൽ ഞങ്ങൾ നേർമാർഗം പ്രാപിക്കുന്നതാണ്. എന്നീ വാക്കുകൾ അതാണല്ലോ കാണിക്കുന്നത്. അങ്ങനെ, നിലം ഉഴുക, വെള്ളം തേവുക മുതലായ ജോലികളിൽ ഉപയോഗിക്കപ്പെടാത്തതും ഇതര വർണങ്ങളുടെ കലർപ്പും കലയുമില്ലാത്തതും അംഗഭംഗവും മുടന്തും പോലെയുള്ള പോരായ്മകൾ ഇല്ലാത്തതും കൂടിയായിരിക്കണമെന്നുള്ള അവസാനത്തെ ഉത്തരത്തോടുകൂടി അന്വേഷണത്തിന്റെ രംഗം അവസാനിച്ചു. പശുവിനെക്കുറിച്ച് വേണ്ടത്ര വിവരണം കിട്ടിക്കഴിഞ്ഞുവെന്ന് അവർ സമ്മതിക്കുകയും ചെയ്തു.

എനി, പ്രസ്തുത ഉപാധികളും ഗുണങ്ങളും ഒത്തിണങ്ങിയ ഒരു പശുവിനെ കണ്ടുകിട്ടണമല്ലോ. തിരഞ്ഞുതിരഞ്ഞ് അവസാനം കണ്ടെത്തി. വമ്പിച്ച വിലകൊടുത്താണ് അങ്ങിനെയൊരെണ്ണം അവർക്ക് കരസ്ഥമാക്കുവാൻ കഴിഞ്ഞതെന്ന് പറയപ്പെടുന്നു. അത് സ്വാഭാവികവുമാണ്. പശുവിനെ കിട്ടുവാനുള്ള പ്രയാസം അവരുടെ മാനസിക നിലപാടുകൾ തുടങ്ങിയവ കണക്കിലെടുക്കുമ്പോൾ ആ കൽപന പാലിക്കുക അവരെ സംബന്ധിച്ചിടത്തോളം കുറേ വിദൂരം തന്നെയായിരുന്നു. എങ്കിലും ഒടുക്കം അവരത് പ്രവർത്തനത്തിൽ വരുത്തുക തന്നെ ചെയ്തു. എനി, ഇങ്ങനെ ഒരു പശുവിനെ അറുക്കുവാൻ കൽപിച്ചതിലുള്ള രഹസ്യം എന്താണെന്ന് അടുത്ത വചനങ്ങളിൽ വെച്ചു കാണാം. അല്ലാഹു പറയുന്നു:

## വിഭാഗം - 9

وَإِذْ قَتَلْتُمْ نَفْسًا فَٱدَّٰرَٰٔتُمْ فِيهَا ۖ وَٱللَّهُ مُخْرِجٌ مَّا كُنتُمْ تَكْتُمُونَ ﴿٧٢﴾

《72》 **(ഇസ്‌റാഈൽ സന്തതികളേ) നിങ്ങൾ ഒരു ദേഹത്തെ [ആളെ] കൊലപ്പെടുത്തിയിട്ട് അതിൽ നിങ്ങൾ അന്യോന്യം (ആരോപണം നടത്തി) ഒഴിഞ്ഞു മാറിയ സന്ദർഭം (ഓർക്കുക) അല്ലാഹുവാകട്ടെ, നിങ്ങൾ ഒളിച്ചുവെച്ചുകൊണ്ടിരിക്കുന്നതിനെ വെളിക്ക് വരുത്തുന്നവനുമത്രെ.**

فَقُلْنَا ٱضْرِبُوهُ بِبَعْضِهَا ۚ

《73》 **അപ്പോൾ, നാം പറഞ്ഞു : 'നിങ്ങൾ അവനെ അതിന്റെ [പശുവിന്റെ] ചില ഭാഗം (അഥവാ ഒരംശം) കൊണ്ട് അടിക്കുവിൻ'.**

كَذَٰلِكَ يُحْىِ ٱللَّهُ ٱلْمَوْتَىٰ

**അപ്രകാരം അല്ലാഹു മരണപ്പെട്ടവരെ ജീവിപ്പിക്കുന്നു**

وَيُرِيكُمْ ءَايَٰتِهِۦ لَعَلَّكُمْ تَعْقِلُونَ ﴿٧٣﴾

**നിങ്ങൾ ബുദ്ധികൊടു(ത്തു ചിന്തി)ക്കുവാൻ വേണ്ടി അവന്റെ ദൃഷ്ടാന്തങ്ങളെ അവൻ നിങ്ങൾക്ക് കാണിച്ചു തരുകയും ചെയ്യുന്നു.**

---

《72》 وَإِذْقَتَلْتُمْ നിങ്ങൾ കൊലപ്പെടുത്തിയ സന്ദർഭം نَفْسًا ഒരു ദേഹത്തെ, ആളെ فَادَّارَأْتُمْ എന്നിട്ട് നിങ്ങൾ പരസ്പരം ഒഴിഞ്ഞുമാറി, അന്യോന്യം ആരോപണം നടത്തി فِيهَا അതിൽ وَاللَّهُ അല്ലാഹു مُخْرِجٌ പുറത്ത് വരുത്തുന്നവനാണ് مَا كُنتُمْ നിങ്ങൾ ആയിരുന്നതിനെ تَكْتُمُونَ നിങ്ങൾ ഒളിച്ചു (മറച്ചു)വെക്കും. 《73》 فَقُلْنَا അപ്പോൾ നാം പറഞ്ഞു اضْرِبُوهُ അവനെ നിങ്ങൾ അടിക്കുവിൻ بِبَعْضِهَا അതിന്റെ ചില ഭാഗംകൊണ്ട് كَذَٰلِكَ അപ്രകാരം يُحْيِي ജീവിപ്പിക്കും اللَّهُ അല്ലാഹു الْمَوْتَىٰ മരണപ്പെട്ടവരെ وَيُرِيكُمْ നിങ്ങൾക്കവൻ കാണിച്ചുതരുകയും ചെയ്യുന്നു آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളെ لَعَلَّكُمْ നിങ്ങൾ ആകുവാൻവേണ്ടി, ആയേക്കാം تَعْقِلُونَ നിങ്ങൾ ബുദ്ധി കൊടുക്കും, ഗ്രഹിക്കും

---

മുമ്പ് പ്രസ്താവിച്ചതുപോലെ, സംഭവത്തിന്റെ ആദ്യഭാഗമാണിത്. ഒരാൾ കൊല്ലപ്പെടുകയുണ്ടായി. ഘാതകൻ ആരായിരുന്നുവെന്നും, വധത്തിന് കാരണമെന്തായിരുന്നുവെന്നും അല്ലാഹു പ്രസ്താവിച്ചിട്ടില്ല. കഥ വിവരിക്കലല്ലല്ലോ ഉദ്ദേശ്യം. കഥാപാഠം മനസ്സിലാക്കുന്നതിന് അതൊന്നും അറിയേണ്ടതുമില്ല. ഇസ്‌റാഈല്യർക്കിടയിൽ മുമ്പ് നടന്നതും, അതിനെത്തുടർന്ന് അല്ലാഹുവിന്റെ മഹത്തായ കഴിവിനും മരണാനന്തര ജീവിതത്തിനും ഒരു ദൃഷ്ടാന്തമായിരുന്നതുമായ ഒരു സംഭവമെന്ന നിലക്കാണ് ഇതിവിടെ

ഉദ്ധരിച്ചിരിക്കുന്നത്. 73-ാം വചനത്തിലെ അവസാനത്തെ രണ്ടു വാക്യങ്ങളിൽ നിന്നും ഇത് ശരിക്കും മനസ്സിലാക്കാം. അങ്ങിനെയുള്ള ദൃഷ്ടാന്തങ്ങൾ കണ്ടറിഞ്ഞിട്ട് പിന്നെയും ഹൃദയം കടുത്തു ദുർമാർഗത്തിന്റെ പാരമ്പര്യം പുലർത്തിപ്പോരുന്ന നിലവിലുള്ള ഇസ്റാഈല്യരെ താക്കീത് ചെയ്യലും, അവരെ നേർമാർഗത്തിലേക്ക് ക്ഷണിക്കലുമാണ് അവരെ അഭിമുഖീകരിച്ചുകൊണ്ട് മുമ്പ് കഴിഞ്ഞ ആ സംഭവം വിവരിച്ചതിന്റെ ലക്ഷ്യം. അടുത്ത വചനത്തിൽനിന്ന് ഈ വസ്തുത കുറേകൂടി മനസ്സിലാക്കാവുന്നതാണ്.

യഥാർത്ഥ കൊലയാളി ആരെന്നറിയാതെ അവർ അന്യോന്യം ആരോപണവും പ്രത്യാരോപണവും, ഭിന്നിപ്പും വഴക്കുമായി. കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ച പ്രകാരം അറുക്കപ്പെട്ടിരുന്ന ആ പശുവിന്റെ ഏതോ ഒരു അംശം എടുത്ത് അതുകൊണ്ട് ആ കൊല്ലപ്പെട്ടവനെ അടിക്കുവാൻ ആ അവസരത്തിൽ അല്ലാഹു കൽപിച്ചു. ആ അംശം ഏതായിരുന്നുവെന്ന് ഇവിടെ വ്യക്തമാക്കപ്പെട്ടിട്ടില്ല. അംശം ഏതായിരുന്നാലും ശവ ത്തിനു ജീവൻ നൽകുന്നതിൽ അതിന് പ്രത്യേക സ്ഥാനമൊന്നുമില്ലെന്നും അല്ലാഹു വിന്റെ ഉദ്ദേശ്യവും കൽപനയും മാത്രമാണതിനു കാരണമാകുന്നതെന്നും വ്യക്തമാണ്. ആ അംശം കൊണ്ട് അടിച്ചപ്പോൾ മൃതദേഹത്തിന് ജീവൻ തിരിച്ചുവന്നുവെന്നും, എന്നെ വധിച്ചത് ഇന്ന ആളാണെന്ന് അത് പറയുകയുണ്ടായെന്നുമാണ്-എതിരായ തെളിവുക ളൊന്നുമില്ലാത്ത സ്ഥിതിക്ക്-ആയത്തിന്റെ ശൈലിയിൽ നിന്ന് വ്യക്തമാകുന്നത്. ക്വുർ ആൻ വ്യാഖ്യാതാക്കളും അതാണ് അഭിപ്രായപ്പെട്ടിരിക്കുന്നത്. താഴെ കാണുന്ന ചില സംഗതികൾ ഇവിടെ ശ്രദ്ധേയമാകുന്നു :

(1) ഘാതകനെ തിരിച്ചറിയാതെ ജനങ്ങൾ അന്യോന്യം ആരോപണം നടത്തി ഒഴിഞ്ഞുമാറിക്കൊണ്ടിരുന്ന അവസരത്തിലാണ് പശുവിന്റെ അംശം കൊണ്ട് മൃതദേഹ ത്തിൽ അടിക്കുവാൻ അല്ലാഹു കൽപിക്കുന്നത്.

(2) നിങ്ങൾ ഒളിച്ചുവെക്കുന്ന കാര്യം അല്ലാഹു വെളിക്ക് വരുത്തുമെന്ന് ( وَاللَّهُ مُخْرِجٌ مَا كُنتُمْ تَكْتُمُونَ ) പറഞ്ഞുകൊണ്ടാണ് ആ കൽപന നൽകിയിരിക്കുന്നതും, അപ്പോൾ, ആ കൊലയാളി ആരാണെന്ന് വെളിപ്പെടുത്തലാണ് ഈ കൽപനയുടെ ഉദ്ദേ ശ്യമെന്ന് പറയേണ്ടതില്ലല്ലോ.

(3) തുടർന്ന്കൊണ്ട് അപ്രകാരമാണ് അല്ലാഹുമരണപ്പെട്ടവരെ ജീവിപ്പിക്കുക ( كَذَٰلِكَ يُحْيِي اللَّهُ الْمَوْتَىٰ ) എന്നും പറയുന്നു.

(4) അവസാനം, നിങ്ങൾ ബുദ്ധികൊടുത്ത് ചിന്തിക്കുവാൻ വേണ്ടി അവന്റെ ദൃഷ്ടാ ന്തങ്ങൾ അവൻ നിങ്ങൾക്ക് കാട്ടിത്തരുകയും ചെയ്യുന്നു ( وَيُرِيكُمْ آيَاتِهِ-الخ ) എന്നും പറയുന്നു. അപ്പോൾ മരണപ്പെട്ട ആളെ അതുമൂലം ജീവിപ്പിക്കുകയുണ്ടായെന്നും, അതൊരു ദൃഷ്ടാന്തമെന്ന നിലക്കാണ് സംഭവിച്ചതെന്നും ഈ വാക്യങ്ങളിൽ നിന്ന് വ്യക്ത മായി.

(5) പശുവിന്റെ അംശംകൊണ്ട് കൊല്ലപ്പെട്ടവനെ അടിച്ചു എന്നും അവൻ അതുമൂലം ജീവിച്ചു എന്നും അവൻ തന്റെ ഘാതകൻ ഇന്ന ആളാണെന്ന് പറഞ്ഞു എന്നും അല്ലാഹു വ്യക്തമായി പ്രസ്താവിച്ചിട്ടില്ലെന്നത് ശരിയാണ്. പക്ഷേ, മുമ്പും പിമ്പുമുള്ള വാക്യങ്ങ ളിൽ നിന്ന് അത് വ്യക്തമാണ്. മുമ്പും പിമ്പുമുള്ള പ്രസ്താവനകളിൽ നിന്ന് വ്യക്ത മായി അറിയപ്പെടുന്ന ചിലകാര്യങ്ങളെക്കുറിച്ച് മൗനമവലംബിക്കുന്നത് ക്വുർആന്റെ പ്രതി പാദന ശൈലികളിൽ ഒന്നാണ്. ഇതിനെപ്പറ്റി മുഖവുരയിലും മറ്റും മുമ്പ് വിവരിച്ചിട്ടുണ്ട്.

പശുവിനെ അറുത്ത സംഭവവും, വധത്തിന്റെ സംഭവവും തമ്മിൽ ബന്ധമുണ്ടെന്നുള്ളതിന് വളരെ വ്യക്തമായ ഒരു തെളിവാണ് اضْرِبُوهُ بِبَعْضِهَا (അവനെ അതിന്റെ അംശംകൊണ്ട് അടിക്കുക) എന്ന വാക്യം. ഇതിൽ اضْرِبُوهُ (അവനെ അടിക്കുക) എന്നതിലെ സർവ്വനാമം ( الضَمِير ) കൊണ്ട് വിവക്ഷ ആ കൊല്ലപ്പെട്ട ആളും بِبَعْضِهَا (അതിന്റെ അംശം) എന്നതിലെ സർവ്വനാമം കൊണ്ട് വിവക്ഷ മുൻ വചനങ്ങളിൽ പറയപ്പെട്ട പ്രകാരം അറുക്കപ്പെട്ട ആ പശുവും അല്ലാതെ മറ്റൊന്നും ആയിരിക്കുവാൻ തരമില്ലെന്ന് അറബിഭാഷാപരമായ പ്രാഥമിക അറിവെങ്കിലുമുള്ള ആർക്കും മനസ്സിലാക്കാവുന്നതാണ്. പക്ഷേ, പശുവിന്റെ ഒരംശംകൊണ്ട് അടിച്ചപ്പോൾ മൃതദേഹത്തിന് ജീവൻ തിരിച്ചുവരിക പോലുള്ള അസാധാരണ ദൃഷ്ടാന്തങ്ങളെയെല്ലാം ദുർവ്യാഖ്യാനംചെയ്യുക പതിവാക്കിയവർ ഇങ്ങിനെയുള്ള വസ്തുതകളുടെ നേരെകണ്ണടക്കലും, എന്തെങ്കിലും ദുർന്യായങ്ങൾ പറഞ്ഞു തൃപ്തി അടയുവാൻ ശ്രമിക്കലും സ്വാഭാവികമാണല്ലോ. പശുവിനെ അറുത്തതും വധവും തമ്മിൽ ബന്ധമില്ലെന്നും, രണ്ടും വെവ്വേറെ സംഭവങ്ങളാണെന്നും വാദിച്ചുകൊണ്ട് ഈ സംഭവത്തിന്റെ അസാധാരണത്വം ഒഴിവാക്കുവാൻ വേണ്ടി അവർ സ്വീകരിച്ചു കാണുന്ന ദുർവ്യാഖ്യാനങ്ങളുടെയും ദുർന്യായങ്ങളുടെയും ചില ഉദാഹരണങ്ങൾ ഇവയാകുന്നു:

(1) ഇവിടെ كَذَلِكَ يُحْيِي اللَّهُ الْمَوْتَى (അപ്രകാരമാണ് അല്ലാഹു മരണപ്പെട്ടവരെ ജീവിപ്പിക്കുന്നത്) എന്ന വാക്യത്തിന് അവർ അർത്ഥമാക്കുന്നത് മരണകാര്യങ്ങൾ തെളിയിക്കുന്നതും, അതുവഴി മനുഷ്യരുടെ ജീവിതത്തെ സംരക്ഷിക്കുന്നതും അങ്ങിനെയാണ് എന്നത്രെ. മനുഷ്യരെ ഉദ്ധരിക്കുക എന്ന അർത്ഥത്തിൽ 8:24 ലും ഭൂമിയെ ഉദ്ധരിക്കുക എന്ന അർത്ഥത്തിൽ 57:17 ലും يُحْيِي (ജീവിപ്പിക്കുക) എന്ന വാക്ക് ക്വുർആനിൽ വന്നിട്ടുണ്ടെന്നാണ് ഇതിന് അവർ കാണിക്കുന്ന തെളിവ്. ഈ സൂറത്തിലും മറ്റുമായി മരണശേഷം ജീവിപ്പിക്കുന്ന ചില സംഭവങ്ങളെ വേറെയും അല്ലാഹു ഉദ്ധരിച്ചിട്ടുണ്ട്. അവിടെയെല്ലാം അവർ ഇതുപോലെയുള്ള ദുർവ്യാഖ്യാനങ്ങൾ നടത്താതിരുന്നിട്ടുമില്ല. അവരുടെ ചില പ്രസ്താവനകൾ കണ്ടാൽ - ഏതെങ്കിലും ഒരു അലങ്കാരാർത്ഥത്തി( المَعْنَى المجازى )ലല്ലാതെ - മരണത്തിന് ശേഷം ജീവിപ്പിക്കുക എന്ന് ശരിക്കും അർത്ഥം വരുമാറുള്ള വാക്കുകൾ അറബിഭാഷയിൽ ഇല്ലെന്ന് തോന്നിപ്പോകും !

മേൽപറഞ്ഞ രണ്ട് സ്ഥലങ്ങളിൽ മാത്രമല്ല, വേറെയും ചില സ്ഥലങ്ങളിൽ ഉദ്ധരിക്കുക എന്ന അർത്ഥത്തിൽ إِحْيَاء (ജീവിപ്പിക്കൽ) എന്ന പദം ക്വുർആനിൽ അല്ലാഹു ഉപയോഗിച്ചിട്ടുണ്ടെന്നുള്ളതിൽ തർക്കമില്ല. എന്നാൽ, അവിടെയൊക്കെ, സാക്ഷാൽ അർത്ഥം ( المعنى الحقيقى ) അല്ല ഉദ്ദേശ്യമെന്നും അലങ്കാരാർത്ഥമാണ് ഉദ്ദേശ്യമെന്നും കാണിക്കുന്ന ചില അടയാളങ്ങൾ ( قرينة ) ഉണ്ടായിരിക്കും ഏതൊരു വാക്കിനും അതിന്റെ സാക്ഷാൽ അർത്ഥമല്ല ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്ന് കാണിക്കുന്ന പ്രത്യേക അടയാളം ഉണ്ടായിരിക്കുമ്പോൾ മാത്രമേ അതിന് സന്ദർഭോചിതമായ ഒരു അലങ്കാരാർത്ഥം കൽപിക്കുവാൻ പാടുള്ളൂവെന്ന് സാഹിത്യശാസ്ത്രത്തി( علم البلاغة )ലെ ഒരു അംഗീകൃത തത്വമത്രെ. മരണപ്പെട്ടവരെ ഈ ലോകത്ത് വെച്ച് തന്നെ ജീവിപ്പിക്കുവാൻ അല്ലാഹുവിന് കഴിവുണ്ടെന്ന് അവരും സമ്മതിക്കുമായിരിക്കും. പക്ഷേ, നമുക്ക് സുപരിചിതമായ പ്രകൃതിനിയമങ്ങൾക്കതീതമായ സംഭവങ്ങളായതുകൊണ്ടാണ് ഇത്തരം സംഭവങ്ങളെ ദുർവ്യാഖ്യാനം ചെയ്‌വാൻ അവർ പ്രേരിതരാകുന്നത്. പക്ഷേ, കേവലം അസാധാരണവും പൊതുവെ അറിയപ്പെടുന്ന പ്രകൃതിനിയമങ്ങൾക്കതീതവുമായ ചില പ്രത്യേക ദൃഷ്ടാന്തങ്ങൾ എന്ന നിലക്കാണ് ഇത്തരം സംഭവങ്ങളെ അല്ലാഹു ക്വുർആനിൽ ഉദ്ധരിക്കുന്ന

തെന്ന വാസ്തവം കൂടി ഓർക്കേണ്ടതുണ്ട്.

അവർ ചൂണ്ടിക്കാട്ടിയ ആ രണ്ട് ക്വുർആൻ വചനങ്ങൾ ഇവയാകുന്നു: يَا أَيُّهَا الَّذِينَ آمَنُوا اسْتَجِيبُوا لِلَّهِ وَلِلرَّسُولِ إِذَا دَعَاكُمْ لِمَا يُحْيِيكُمْ (ഹേ, വിശ്വസിച്ചവരേ, നിങ്ങളെ ജീവിപ്പിക്കുന്ന കാര്യത്തിലേക്ക് റസൂൽ നിങ്ങളെ ക്ഷണിച്ചാൽ നിങ്ങൾ അല്ലാഹുവിനും അദ്ദേഹത്തിനും ഉത്തരം നൽകുവിൻ (അൻഫാൽ : 24) أَنَّ اللَّهَ يُحْيِي الْأَرْضَ بَعْدَ مَوْتِهَا (നിശ്ചയമായും, ഭൂമിയെ അതിന്റെ മരണത്തിന്-നിർജ്ജീവാവസ്ഥക്ക് - ശേഷം അല്ലാഹു ജീവിപ്പിക്കുന്നു. (ഹദീദ് :17) ആദ്യത്തെ വചനം ജീവിച്ചിരിപ്പുള്ള ആളുകളെ അഭിമുഖീകരിച്ചുകൊണ്ടുള്ളതാണ്. അവരുടെ മരണശേഷം അവരെ വീണ്ടും ജീവിപ്പിക്കുന്ന കാര്യത്തിലേക്കല്ല-അവരുടെ ജീവിതത്തിൽ അവരെ ഉദ്ധരിക്കുവാനാവശ്യമായ കാര്യത്തിലേക്കാണ് - റസൂൽ അവരെ ക്ഷണിക്കുന്നതെന്ന് എല്ലാവർക്കും അറിയാം. അതുപൊലെത്തന്നെ, രണ്ടാമത്തെ വചനത്തിൽ ഭൂമിയുടെ മരണവും ജീവിതവുംകൊണ്ടുദ്ദേശ്യം ജീവജന്തുക്കളുടെ അതേമാതിരിത്തന്നെയുള്ള മരണവും ജീവിതവുമല്ലെന്നും, അതിൽ ഉൽപന്നങ്ങൾ ഉൽപാദിതമാകാത്തവണ്ണം തരിശായിക്കിടക്കലാണ് അതിന്റെ മരണംകൊണ്ട് ഉദ്ദേശ്യമെന്നും, ആ നിലമാറി അതിൽ സസ്യാദി ഉൽപന്നങ്ങൾ ഉൽപാദിതമാകലാണ് അതിന്റെ ജീവിതംകൊണ്ട് ഉദ്ദേശ്യമെന്നും എല്ലാവർക്കും അറിയാവുന്നതാണ്. സൂ:ക്വാഫ് 11 ൽ മഴവെള്ളംകൊണ്ട് നാം ചത്ത-നിർജജീവമായ-രാജ്യത്തെ ജീവിപ്പിച്ചു (وَأَحْيَيْنَا بِهِ بَلْدَةً مَيْتًا)എന്നു അല്ലാഹു പറഞ്ഞിരിക്കുന്നു. ഇവിടെയൊക്കെ ജീവിപ്പിച്ചു എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം അങ്ങിനെത്തന്നെയാണെന്നുള്ളതിൽ ആർക്കും സംശയമില്ല. ഇവിടെയാണെങ്കിൽ മരിച്ചവരെ ജീവിപ്പിക്കുക എന്ന് തുറന്ന ഭാഷയിലാണ് അല്ലാഹു പറഞ്ഞിരിക്കുന്നത്. അതുകൊണ്ട് വേറെ അലങ്കാരാർത്ഥങ്ങളൊന്നും ഇവിടെ നൽകുവാൻ പറ്റുകയില്ല.

(2) പശുവിനെ അറുത്തതും വധവും രണ്ട് പ്രത്യേക സംഭവങ്ങളാണ്-തമ്മിൽ ബന്ധപ്പെട്ടതല്ല-എന്ന് വാദിക്കുന്ന ഇവർ അവസാനം ഒരു പശുവിനെ അറുത്ത ചരിത്രം ഇവിടെയും വരുന്നുണ്ടെന്ന് പറയേണ്ടി വന്നിരിക്കുന്നു. കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ച സംഭവം ഇസ്റാഈല്യരുടെ മനസ്സിൽനിന്ന് പശുഭക്തി ഇല്ലാതാക്കുവാൻ വേണ്ടിയായിരുന്നുവെന്നും രണ്ടാമത്തെത് കൊലയാളിയെ തെളിയിക്കുവാൻ വേണ്ടിയായിരുന്നെന്നും, ഈ രണ്ടാമത്തെതിലേക്കുള്ള സൂചനയാണ്. اضْرِبُوهُ بِبَعْضِهَا (അതിന്റെ അംശംകൊണ്ട് അവനെ അടിക്കുക) എന്ന വാക്ക് എന്നും ഇവർ പറയുന്നു. പശുവിന്റെ അംശംകൊണ്ട് വിവക്ഷ ഏതായിരുന്നാലും അത്കൊണ്ട് കൊല്ലപ്പെട്ടവനെ അടിക്കുമ്പോൾ ഘാതകനെ എങ്ങിനെ അറിയുവാൻ കഴിയും? എന്ന് ചോദിക്കപ്പെടാമല്ലോ. ഇവരുടെ മറുപടി ഇങ്ങിനെയാണ് : കൊലപാതകം ചെയ്തതായി സംശയിക്കപ്പെടുന്ന ആളുകൾ അറുക്കപ്പെട്ട പശുവിന്റെ ശരീരത്തിൽ കൈവച്ച്കൊണ്ട് ഞങ്ങൾ അത് ചെയ്തിട്ടില്ല, അതിനെപ്പറ്റി ഞങ്ങൾക്ക് അറിഞ്ഞുകൂടാ എന്ന് സത്യം ചെയ്ത് പറയേണ്ടതുണ്ട്. അപ്പോൾ, യഥാർത്ഥ കുറ്റവാളിയോ, അവനെപ്പറ്റി അറിയാവുന്നവരോ ആ കൂട്ടത്തിലുണ്ടെങ്കിൽ അവർ സത്യം തുറന്ന്പറയും. കൊലയാളി ഏതെന്ന് അറിയപ്പെടാത്ത കൊലക്കുറ്റം തെളിയിക്കുവാൻ അക്കാലത്ത് നിലവിലുണ്ടായിരുന്ന ഒരു യാഗകർമ സമ്പ്രദായമായിരുന്നു അത്. പശുവോടുള്ള ഭക്തിയും, യാഗകർമം മുഖേന മനസ്സിൽ ഏർപ്പെടുന്ന നടുക്കവും കാരണം കുറ്റക്കാരൻ കുറ്റം തുറന്ന് പറയുവാൻ മുമ്പോട്ട് വരും. ഇപ്പറഞ്ഞത് ഒരു മനഃശാസ്ത്ര തത്വമായി വകവെക്കാമെങ്കിലും അല്ലാഹു പറഞ്ഞ ആ വാക്യത്തിൽ അതിന്റെ ഒരു സൂചനപോലും കാണപ്പെടുന്നില്ല.

(3) പശുവിനെ അറുത്ത രണ്ട് സംഭവങ്ങളെക്കുറിച്ച് പറയുവാൻ ഇവർക്ക് പ്രചോദനം നൽകിയതും, തങ്ങൾക്ക് പിൻബലമായി ഇവർ എടുത്ത്കാട്ടുന്നതും ബൈബ്ളിലെ രണ്ട് പ്രസ്താവനകളാകുന്നു. 1-ാമത്തേത്, സംഖ്യാപുസ്തകം 19 ൽ 1-10 ൽ നിന്നുള്ളതാണ്. കളങ്കവും ഊനവുമില്ലാത്തതും, നുകംവെക്കാത്തതുമായ ഒരു ചുവന്ന പശുകിടാവിനെ അറുക്കണം. പുരോഹിതന്മാർ അതിന്റെ രക്തം അൽപമെടുത്ത് കൂടാരത്തിന്റെ നേരെ തളിക്കണം. അത് യിസ്റായേൽ മക്കളുടെ സഭക്ക് വേണ്ടി ശുദ്ധീകരണ ജലത്തിനായി സൂക്ഷിച്ചുവെക്കണം. അത് ഒരുപാപയാഗം. ഇതാണ് അവിടെ പറഞ്ഞതിന്റെ ചുരുക്കം. ഇതു മുഖവിലക്കെടുക്കുന്ന പക്ഷം ഇസ്റാഈല്യരുടെ മനസ്സിൽനിന്ന് പശുഭക്തി നശിപ്പിക്കലാണോ, അതല്ല അത് പുഷ്ടിപ്പെടുത്തലാണോ ഈ യാഗം കൊണ്ടുണ്ടായിത്തീരുക? ആലോചിച്ചു നോക്കുക! അവർ മുമ്പ് ആരാധിച്ച സ്വർണപ്പശുക്കുട്ടിയെ ചുട്ടെരിച്ചു സമുദ്രത്തിൽ വിതറുകയാണുണ്ടായതെന്ന് സൂഃ ത്വാഹാ 97-ാം വചനത്തിൽ നിന്ന് വ്യക്തമാണ്. നേരെമറിച്ച് അതിനെ ചുട്ട് ഭസ്മമാക്കി വെള്ളത്തിൽ വിതറി യിസ്റായിൽ മക്കളെ കുടിപ്പിച്ചു എന്നാണ് ബൈബ്ളിൽ (പുറപ്പാട് 32 : 20) പറയുന്നത്. ഇതുപോലെ തികച്ചും അവിശ്വസനീയമായ ഒരു ഉദ്ധരണിയാണിതും എന്നുള്ളതിൽ നമുക്ക് സംശയമില്ല.

ബൈബ്ളിന്റെ 2-ാമത്തെ പ്രസ്താവന ആവർത്തന പുസ്തകം 21 ൽ 1-9 ലുള്ളതാണ്. കൊലക്കുറ്റം ചെയ്തവനെ തിരിച്ചറിയാതെ വന്നാൽ, മൂപ്പൻമാരും ന്യായാധിപൻമാരും ചേർന്ന് പട്ടണത്തിലേക്കുള്ള ദൂരം അളക്കണം. കൊല്ലപ്പെട്ടവൻ കിടക്കുന്ന ചുറ്റുവട്ടത്തിൽ ഏറ്റവും അടുത്ത പട്ടണത്തിലെ മൂപ്പൻമാർ വേല ചെയ്യിക്കാത്തതും നുകം വെക്കാത്തതുമായ ഒരു പശുക്കിടാവിനെ അവിടെവെച്ച് കഴുത്തൊടിക്കണം. പിന്നെ പുരോഹിതന്മാർ ചെന്ന് സകല വ്യവഹാരവും അടികലശലും തീർക്കണം. ആ പട്ടണത്തിലെ മൂപ്പൻമാരൊക്കെയും പശുക്കിടാവിൻമേൽ കൈകഴുകി ആ രക്തം ഞങ്ങൾ ചിന്തിയിട്ടില്ല. ഞങ്ങളുടെ കണ്ണ് അത് കണ്ടിട്ടുമില്ല എന്ന് പറയണം. എന്നാൽ ആ കൊലപാതകം മോചിപ്പിക്കപ്പെടും. ഇതാണ് ആ പ്രസ്താവനയുടെ ചുരുക്കം. ഇത് ഇസ്റാഈല്യർ അനുഷ്ഠിക്കേണ്ടുന്ന ഒരു നടപടിക്രമമെന്നനിലക്ക് വിവരിച്ചതല്ലാതെ അങ്ങിനെ ഒരു സംഭവം നടന്നതായോ, ഒരു കൊലയാളിയെ അതുവഴി തിരിച്ചറിയാൻ കഴിഞ്ഞതായോ അതിൽ പ്രസ്താവിച്ചിട്ടില്ല. ആ സ്ഥിതിക്ക് ഇവരുടെ വാദത്തിന് ഒരു ന്യായീകരണവും ഇതിൽ നിന്ന് ലഭിക്കുവാനില്ല.

ഒരു കൊലക്കേസ്സിൽ ഘാതകനെ തിരിച്ചറിയുവാൻ വേണ്ടി ഒരു പശുവിനെ അറുക്കുകയും മറ്റും ചെയ്ത സംഭവം ഇസ്റാഈല്യരിൽ ഉണ്ടായിട്ടുണ്ടെന്ന് ഖുർആൻ പ്രസ്താവിച്ച സ്ഥിതിക്ക് ബൈബ്ളിൽ അങ്ങനെ ഒരു സംഭവം കാണാത്തത് എന്ത് കൊണ്ടാണ് ? എന്ന് ആരെങ്കിലും സംശയിച്ചേക്കാം. ഇസ്റാഈല്യരെപ്പറ്റി ഖുർആൻ പ്രസ്താവിച്ച ഈ ഒരു സംഭവം മാത്രമല്ല, വേറെ ചില സംഭവങ്ങളും ബൈബ്ളിൽ കാണുന്നില്ല. ബൈബ്ളിൽ കാണാത്തതുകൊണ്ട് അതൊന്നും സംഭവിച്ചിട്ടില്ലെന്ന്വെക്കാൻ നിവൃത്തിയില്ല يُحَرِّفُونَ الْكَلِمَ عَن مَّوَاضِعِهِ وَنَسُوا حَظًّا مِّمَّا ذُكِّرُوا بِهِ (വാക്കുകളെ യഥാസ്ഥാനങ്ങളിൽ നിന്നും അവർ മാറ്റം വരുത്തുന്നു, അവർക്ക് ഉൽബോധനം ചെയ്യപ്പെട്ടതിൽ നിന്നും ഒരു ഭാഗം അവർ മറന്നുകളയുകയും ചെയ്തിരിക്കുന്നു. (മാഇദഃ : 13) എന്ന് അല്ലാഹു പ്രസ്താവിച്ച കൂട്ടത്തിൽ അതും അകപ്പെട്ടിരിക്കാമെന്നേ നമുക്ക് പറയുവാൻ കഴിയൂ. والله أعلم ഈ മൂന്ന് ഉദാഹരണങ്ങളിൽ നിന്നുതന്നെ ഇവരുടെ വാദത്തിന്റെ പൊള്ളത്തരം മനസ്സിലാക്കാമല്ലോ.

ثُمَّ قَسَتۡ قُلُوبُكُم مِّنۢ بَعۡدِ ذَٰلِكَ فَهِيَ كَٱلۡحِجَارَةِ أَوۡ أَشَدُّ قَسۡوَةٗۚ وَإِنَّ مِنَ ٱلۡحِجَارَةِ لَمَا يَتَفَجَّرُ مِنۡهُ ٱلۡأَنۡهَٰرُۚ وَإِنَّ مِنۡهَا لَمَا يَشَّقَّقُ فَيَخۡرُجُ مِنۡهُ ٱلۡمَآءُۚ وَإِنَّ مِنۡهَا لَمَا يَهۡبِطُ مِنۡ خَشۡيَةِ ٱللَّهِۗ وَمَا ٱللَّهُ بِغَٰفِلٍ عَمَّا تَعۡمَلُونَ ﴿٧٤﴾

**《74》 എന്നിട്ട് അതിന് ശേഷം നിങ്ങളുടെ ഹൃദയങ്ങൾ കടുത്തുപോയി. അങ്ങനെ, അവ (പാറ)കല്ലുപോലെയിരിക്കുന്നു: അല്ലെങ്കിൽ കടുപ്പത്തിൽ (അതിനെക്കാൾ) കൂടുതൽ കാഠിന്യമുള്ളവയത്രെ. നിശ്ചയമായും (പാറ)ക്കല്ലുകളിൽ തന്നെയുണ്ട് അരുവികൾ പൊട്ടി ഒഴുകുന്നവ. അവയിൽ തന്നെയുണ്ട് പൊട്ടിപ്പിളർന്ന് അതിലൂടെ വെള്ളം പുറത്ത് വരുന്നവയും. അവയിൽ തന്നെയുണ്ട് അല്ലാഹുവിനെ ഭയന്നതിനാൽ (കീഴ്പോട്ട്) വീഴുന്നവയും. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി അശ്രദ്ധനൊന്നുമല്ല.**

---

《74》 ثُمَّ പിന്നെ, എന്നിട്ട് قَسَتْ കടുത്തു, കടുപ്പംകൂടി قُلُوبُكُمْ നിങ്ങളുടെ ഹൃദയങ്ങൾ مِنۢ بَعْدِ ശേഷം ذَٰلِكَ അതിന് فَهِيَ അങ്ങനെ അവ كَالْحِجَارَةِ കല്ല് (പാറക്കല്ല്) പോലെയാണ് أَوْ أَشَدُّ അല്ലെങ്കിൽ കൂടുതൽ കഠിനമായതാണ് قَسْوَةً കടുപ്പം, കടുപ്പത്തിൽ وَإِنَّ مِنَ الْحِجَارَةِ നിശ്ചയമായും കല്ലുകളിൽ (തന്നെ) ഉണ്ട് لَمَا യാതൊന്നും يَتَفَجَّرُ പൊട്ടിഒഴുകും مِنْهُ അതിൽ നിന്ന് الْأَنْهَارُ അരുവി(നദി)കൾ وَإِنَّ مِنْهَا അവയിൽ തന്നെയുണ്ട് لَمَا يَشَّقَّقُ പൊട്ടിപ്പിളരുന്നത് فَيَخْرُجُ എന്നിട്ട് പുറത്ത് വരും مِنْهُ അതിൽ നിന്ന്, അതിലൂടെ الْمَاءُ വെള്ളം وَإِنَّ مِنْهَا അവയിൽ തന്നെയുണ്ട് لَمَا يَهْبِطُ വീഴുന്നത് مِنْ خَشْيَةِ ഭയം നിമിത്തം اللَّهِ അല്ലാഹുവിനെ, അല്ലാഹുവിന്റെ وَمَا اللَّهُ അല്ലാഹു അല്ലതാനും بِغَافِلٍ അശ്രദ്ധനൊന്നും عَمَّا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി

---

കഴിഞ്ഞ പല വചനങ്ങളിലായി പ്രസ്താവിച്ചത്പോലെയുള്ള എത്രയോ അനുഗ്രഹങ്ങൾ ആസ്വദിക്കുകയും, വളരെയേറെ ദൃഷ്ടാന്തങ്ങൾ കണ്ടനുഭവിക്കുകയും ചെയ്തിട്ട് പിന്നെയും അവരുടെ-ഇസ്റാഈല്യരുടെ-ഹൃദയങ്ങൾക്ക് പരിവർത്തനം വരാത്തതിനെക്കുറിച്ചുള്ള ഒരു പ്രതിഷേധമാണ് ഈ വചനം. ഇതൊക്കെയായിട്ടും നിങ്ങൾക്ക് മാനസാന്തരം വരാതിരിക്കത്തവണ്ണം നിങ്ങളുടെ ഹൃദയങ്ങൾ പാറക്കല്ലുപോലെ ഉറച്ചു കടുത്തുപോയിരിക്കയാണ്. സദുപദേശങ്ങളാകട്ടെ, താക്കീതുകളാകട്ടെ നിങ്ങളുടെ ഹൃദയത്തിലേക്ക് പ്രവേശിക്കുന്നില്ല. സത്യത്തെയും സൻമാർഗത്തെയും കുറിച്ച് നിങ്ങൾ ചിന്തിക്കുന്നുമില്ല. സ്വന്തം രക്ഷാമാർഗങ്ങളെപ്പറ്റി നിങ്ങൾ ആലോചിക്കുന്നുമില്ല. വാസ്തവത്തിൽ പാറക്കല്ലുപോലെ എന്നു പറഞ്ഞാൽപോരാ, അതിനെക്കാൾ കടുത്തതാണ് നിങ്ങളുടെ ഹൃദയങ്ങൾ എന്നുപറയേണ്ടിയിരിക്കുന്നു. കാരണം പാറക്കല്ലുകളിൽ പോലും കുറെയൊക്കെ അയവും ചലനവും ഉണ്ടാകാറുണ്ട്. ചില പാറക്കല്ലുകളുടെ ഉള്ളിൽ നിന്ന് നീരുറവകളും അരുവികളും ഒഴുകാറുണ്ട്. ചില കല്ലുകൾ പൊട്ടിപ്പിളർന്ന് അതിലൂടെ

വെള്ളം പുറത്ത് വരാറുണ്ട്. വേറെ ചിലത് മുകളിൽ നിന്ന് താഴോട്ട് വീഴാറുണ്ട്. നിങ്ങളുടെ ഹൃദയങ്ങളാകട്ടെ ഒരു തരത്തിലുള്ള മാറ്റവും സംഭവിക്കാതെ തികച്ചും നിശ്ചേഷ്ടങ്ങളായിരിക്കുകയാണ്. കഷ്ടം! ഒരു കാര്യം നിങ്ങൾ ഓർത്തിരിക്കണം : നിങ്ങളുടെ ചെയ്തികളൊന്നും തന്നെ അല്ലാഹു അറിയാതെയോ വീക്ഷിക്കാതെയോ പോകുന്നില്ല. ഇതിന്റെയൊക്കെ പ്രതിഫലം അവന്റെ പക്കൽ നിന്നും നിങ്ങൾ അനുഭവിക്കേണ്ടി വരും എന്നു സാരം.

പാറക്കല്ലുകളിൽ നിന്ന് അരുവികളും ഉറവകളും ഒഴുകുന്നതും വെള്ളം പുറത്തു വരുന്നതും വമ്പിച്ച പാറകൾ അവയുടെ സ്ഥാനങ്ങളിൽ നിന്ന് നീങ്ങുകയും, ഉരുണ്ടുമറിയുകയും ചെയ്യുന്നതും എല്ലാവർക്കും അറിയാം. എന്നാൽ അല്ലാഹുവിനെ ഭയന്നത് നിമിത്തം ( مِنْ خَشْيَةِ اللَّهِ ) കീഴ്പോട്ട് വീഴുമെന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യമെന്താണ്? പാറക്കല്ലുകൾക്ക് ബുദ്ധിയും മനസ്സും ഇല്ലല്ലോ എന്ന് ചോദിച്ചേക്കാം. ഇതിന് ഒന്നിലധികം പ്രകാരത്തിൽ മറുപടി പറയപ്പെട്ടിട്ടുണ്ട്. വാസ്തവത്തിൽ ക്വുർആനിൽ നിന്ന് തന്നെ ഇതിന് മറുപടി ലഭിക്കുന്ന സ്ഥിതിക്ക് വേറെ അഭിപ്രായങ്ങൾ ആരായേണ്ടതായിട്ടില്ല. അല്ലാഹു പറയുന്നു:

تُسَبِّحُ لَهُ السَّمَاوَاتُ السَّبْعُ وَالأَرْضُ وَمَنْ فِيهِنَّ وَإِنْ مِنْ شَيْءٍ إِلا يُسَبِّحُ بِحَمْدِهِ وَلَكِنْ لا تَفْقَهُونَ تَسْبِيحَهُمْ

"ഏഴ് ആകാശങ്ങളും, ഭൂമിയും അവയിലുള്ളവരും അവന് തസ്ബീഹ് (സ്തോത്ര കീർത്തനം) നടത്തുന്നു. ഒരു വസ്തുവും തന്നെ അവനെ സ്തുതിച്ചു കൊണ്ട് തസ്ബീഹ് നടത്താതെയില്ല. എങ്കിലും അവരുടെ തസ്ബീഹ് നിങ്ങൾ ഗ്രഹിക്കുന്നില്ല." (ഇസ്റാഉ് : 44) ഓരോ വസ്തുവിലും അതതിന് അനുയോജ്യമായ ചില ബോധങ്ങളും ഗുണങ്ങളും അല്ലാഹു നിക്ഷേപിച്ചിട്ടുണ്ടെന്ന് ഇതിൽ നിന്ന് വ്യക്തമാണല്ലോ. അപ്പോൾ പാറക്കല്ലുകളിൽ നിന്ന് അല്ലാഹു ഉദ്ദേശിക്കുന്നതും, അവയിൽ അവൻ നിക്ഷിപ്തമാക്കിവെച്ചിരിക്കുന്നതുമായ പ്രത്യേകതകൾ എന്തോ അത് അവയിൽ നിന്ന് പ്രകടമാകുമെന്ന് മനസ്സിലാക്കാം. അത് എങ്ങിനെയാണ്, ഏത് പ്രകാരത്തിലാണ് എന്നൊന്നും നമുക്കറിഞ്ഞുകൂടാ. അല്ലാഹുവിനേ അറിയുകയുള്ളൂ. ഏതായാലും ചിലർ ധരിക്കുന്നത്പോലെ, വെറും ഒരു അലങ്കാരമായി അതിനെ അവഗണിച്ചുകൂടാ.

أَفَتَطْمَعُونَ أَن يُؤْمِنُوا۟ لَكُمْ وَقَدْ كَانَ فَرِيقٌ مِّنْهُمْ يَسْمَعُونَ كَلَـٰمَ ٱللَّهِ ثُمَّ يُحَرِّفُونَهُۥ مِنۢ بَعْدِ مَا عَقَلُوهُ وَهُمْ يَعْلَمُونَ ﴿٧٥﴾

﴾75﴿ **(സത്യവിശ്വാസികളേ) അപ്പോൾ, അവർ [ഇസ്റാഈൽ സന്തതികൾ] നിങ്ങളെ വിശ്വസിക്കുമെന്ന് നിങ്ങൾ ആഗ്രഹിക്കുന്നുവോ? അവരിൽ നിന്ന് ഒരു കൂട്ടർ അല്ലാഹുവിന്റെ വചനം കേൾക്കുകയും, പിന്നീട് അത് (ബുദ്ധികൊടുത്ത്)ഗ്രഹിച്ചശേഷം, അവർ അറിഞ്ഞും കൊണ്ട് (തന്നെ) അതിനെ മാറ്റിമറിക്കുകയും ചെയ്തുവന്നിരുന്നുവെന്നിരിക്കെ!**

وَإِذَا لَقُواْ ٱلَّذِينَ ءَامَنُواْ قَالُوٓاْ ءَامَنَّا وَإِذَا خَلَا بَعۡضُهُمۡ إِلَىٰ بَعۡضٖ قَالُوٓاْ

《76》 വിശ്വസിച്ചവരെ കണ്ടുമുട്ടിയാൽ അവർ പറയും ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു എന്ന്. അവരിൽ ചിലർ ചിലരിലേക്ക് ഒഴിഞ്ഞു ചെന്നാലാകട്ടെ അവർ പറയും:

أَتُحَدِّثُونَهُم بِمَا فَتَحَ ٱللَّهُ عَلَيۡكُمۡ لِيُحَآجُّوكُم بِهِۦ عِندَ رَبِّكُمۡۚ

അല്ലാഹു നിങ്ങൾക്ക് തുറന്ന് (വെളിവാക്കി) തന്നിട്ടുള്ളതിനെക്കുറിച്ച് നിങ്ങൾ അവർക്ക് പറഞ്ഞുകൊടുക്കുകയാണോ ? അതുമായി നിങ്ങളുടെ റബ്ബിന്റെ അടുക്കൽ വെച്ച് നിങ്ങളോടവർ ന്യായവാദം നടത്തുവാൻ വേണ്ടി!

أَفَلَا تَعۡقِلُونَ ٧٦

അപ്പോൾ, നിങ്ങൾ ചിന്തിക്കുന്നില്ലേ?!

أَوَلَا يَعۡلَمُونَ أَنَّ ٱللَّهَ يَعۡلَمُ مَا يُسِرُّونَ وَمَا يُعۡلِنُونَ ٧٧

《77》 അവർക്കറിഞ്ഞുകൂടേ, അവർ രഹസ്യമാക്കുന്നതും പരസ്യമാക്കുന്നതും അല്ലാഹു അറിയുന്നതാണെന്ന് ?!

---

《75》 أَفَتَطْمَعُونَ അപ്പോൾ (എന്നിരിക്കെ) നിങ്ങൾ ആഗ്രഹിക്കുന്നുവോ أَنْ يُؤْمِنُوا അവർ വിശ്വസിക്കുമെന്ന് لَكُمْ നിങ്ങളെ وَقَدْ كَانَ ആയിരുന്നുവെന്നിരിക്കെ فَرِيقٌ ഒരു കൂട്ടർ, വിഭാഗം مِنْهُمْ അവരിൽ നിന്ന് يَسْمَعُونَ അവർ കേൾക്കും كَلَامَ اللَّهِ അല്ലാഹുവിന്റെ വചനം ثُمَّ പിന്നെ يُحَرِّفُونَهُ അതിനെ അവർ മാറ്റി മറിക്കും مِنْ بَعْدِ ശേഷമായി مَا عَقَلُوهُ അതിനെ അവർ ഗ്രഹിച്ചതിന് وَهُمْ അവരാകട്ടെ يَعْلَمُونَ അറിയുന്നു (താനും) 《76》 وَإِذَا لَقُوا അവർ കണ്ടുമുട്ടിയാൽ الَّذِينَ آمَنُوا വിശ്വസിച്ചവരെ قَالُوا അവർ പറയുകയായി آمَنَّا ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു وَإِذَا خَلَا ഒഴിവായാൽ, തനിച്ചായാലാകട്ടെ بَعْضُهُمْ അവരിൽ ചിലർ إِلَى بَعْضٍ ചിലരിലേക്ക് (ചിലരുടെ അടുക്കൽ) قَالُوا പറയുകയായി أَتُحَدِّثُونَهُمْ നിങ്ങളവർക്ക് പറഞ്ഞു കൊടുക്കുകയാണോ بِمَا فَتَحَ തുറന്ന് (വെളിവാക്കി) തന്നതിനെപ്പറ്റി اللَّهُ അല്ലാഹു عَلَيْكُمْ നിങ്ങൾക്ക് لِيُحَاجُّوكُمْ അവർ നിങ്ങളോട് ന്യായവാദം ചെയ്‌വാൻ വേണ്ടി. بِهِ അതിനെപ്പറ്റി, അതുനിമിത്തം عِنْدَ رَبِّكُمْ നിങ്ങളുടെ റബ്ബിന്റെ അടുക്കൽ أَفَلَا تَعْقِلُونَ അപ്പോൾ നിങ്ങൾ ചിന്തിക്കുന്നില്ലേ ? 《77》 أَوَلَا يَعْلَمُونَ അവർ അറിയുന്നില്ലേ, അവർക്കറിഞ്ഞുകൂടേ أَنَّ اللَّهَ അല്ലാഹുവാണെന്ന് يَعْلَمُ അറിയുന്നു مَا يُسِرُّونَ അവർ രഹസ്യമാക്കുന്നതിനെ وَمَا يُعْلِنُونَ അവർ പരസ്യമാക്കുന്നതിനെയും

മുൻ വചനങ്ങളിൽ പ്രസ്താവിച്ച പ്രകാരം ഹൃദയം ദുഷിച്ചു പാറക്കല്ലുകളെപ്പോലെ കടുത്തുമരവിച്ച ആ യഹൂദവർഗം നിങ്ങൾ പറയുന്നത് സ്വീകരിച്ചു സത്യവിശ്വാസികളായിത്തീരുമെന്ന പ്രതീക്ഷക്കവകാശമില്ലെന്ന് അല്ലാഹു സത്യവിശ്വാസികളെ അറിയിക്കുകയാണ്. വരാനിരിക്കുന്ന ഒരു പ്രവാചകനെപ്പറ്റിയും അദ്ദേഹത്തിന്റെ ഗുണഗണങ്ങളെപ്പറ്റിയും തൗറാത്തിൽ നിന്നും മറ്റുമായി അവർക്ക് ധാരാളമായി അറിയാമായിരുന്നു. മതത്തിന്റെ യഥാർത്ഥ തത്വങ്ങളും നിയമങ്ങളും ഏറെക്കുറെ അവർക്കറിയാം. അതെല്ലാം അറബികളോട് അവർ തുറന്നു പറയലും പതിവായിരുന്നു. നബി തിരുമേനിﷺ പ്രവാചകനായി വന്നപ്പോൾ, അവർക്ക് അസൂയയും ശത്രുതയും, വിദ്വേഷവുമാണുണ്ടായത്. ഈ വിരോധാഭാസം അവരിൽ പുതുതായി ഉണ്ടായതല്ല. അല്ലാഹുവിന്റെ വചനങ്ങളാകുന്ന വേദവാക്യങ്ങളെയും ദിവ്യോപദേശങ്ങളെയും ശരിക്കും കേട്ടു മനസ്സിലാക്കുകയും ആശയം ഗ്രഹിക്കുകയും ചെയ്തിട്ട് പിന്നെയും സ്വാർത്ഥങ്ങൾക്ക് വേണ്ടി അവയെ ദുർവ്യാഖ്യാനം ചെയ്യലും മാറ്റിമറിക്കലും അവരുടെ മുമ്പേയുള്ള പതിവാണ്. അതുകൊണ്ട് ആ സമ്പ്രദായം മാറ്റിവെച്ച് സത്യം സ്വീകരിക്കുവാൻ ഇപ്പോൾ അവർ മുന്നോട്ട് വരുമെന്ന് കരുതേണ്ടതില്ല എന്ന് താൽപര്യം.

യഹൂദികളിൽ ചില കപടൻമാരുണ്ടായിരുന്നു. മുസ്‌ലിംകളുടെ അടുക്കൽ വരുമ്പോൾ തങ്ങൾ സത്യവിശ്വാസം സ്വീകരിച്ചവരാണെന്ന് അവർ അഭിനയിക്കും. ചിലപ്പോൾ നബിﷺയെ സംബന്ധിച്ച ചില സത്യങ്ങൾ മുസ്‌ലിംകളോട് തുറന്നു പറയുകയും ചെയ്യും. അവിടംവിട്ട് സ്വന്തം ജനങ്ങളുടെ അടുക്കൽ ചെല്ലുമ്പോൾ ഇവർ അവരുടെ ആക്ഷേപത്തിന് വിധേയരാകും. നിങ്ങൾക്ക് അല്ലാഹു വെളിവാക്കിത്തന്നിട്ടുള്ള ഈ രഹസ്യങ്ങൾ നിങ്ങളവർക്ക് വിവരിച്ചുകൊടുക്കുന്നുവോ? അതിന്റെ അനന്തരഫലമെന്തായിരിക്കുമെന്ന് നിങ്ങൾ ഓർക്കുന്നുണ്ടോ? ആ കാര്യങ്ങൾവെച്ചു കൊണ്ട് അല്ലാഹുവിന്റെ മുമ്പിൽ അവർ നിങ്ങളോട് ന്യായം പറഞ്ഞു നിങ്ങളെ കുറ്റക്കാരാക്കുവാൻ അത് കാരണമായിത്തീരും, ഇതൊന്നും നിങ്ങൾ മനസ്സിലാക്കുന്നില്ലേ? എന്നൊക്കെ സ്വകാര്യത്തിൽ അവരെ അവർ ഗുണദോഷിക്കും. അവരുടെ ഈ ഗുണദോഷിക്കൽ കണ്ടാൽ അവരുടെ രഹസ്യങ്ങളും ഗൂഢപ്രവർത്തനങ്ങളുമൊന്നും അല്ലാഹുവിന് അറിയുവാൻ കഴിയുകയില്ലെന്ന് തോന്നുമല്ലോ. അവരുടെ രഹസ്യപരസ്യങ്ങളൊക്കെ അല്ലാഹു അറിയുന്നുണ്ടെന്ന വസ്തുത അവർക്കറിഞ്ഞുകൂടേ?! എന്ന 77-ാം വചനത്തിലെ ചോദ്യം അവരുടെ ഈ വിഡ്ഢിത്തത്തിലേക്കാണ് വിരൽ ചൂണ്ടുന്നത്.

وَمِنْهُمْ أُمِّيُّونَ لَا يَعْلَمُونَ ٱلْكِتَـٰبَ إِلَّآ أَمَانِىَّ وَإِنْ هُمْ إِلَّا يَظُنُّونَ ﴿٧٨﴾

**﴾78﴿ അവരിൽ ചില അക്ഷരജ്ഞാനമില്ലാത്തവരുമുണ്ട്. ചില വ്യാമോഹങ്ങളല്ലാതെ, വേദഗ്രന്ഥത്തെ(ക്കുറിച്ച്) അവർക്കറിയുകയില്ല. അവർ ഊഹിക്കുകയല്ലാതെ (മറ്റൊന്നും) ചെയ്യുന്നില്ല.**

فَوَيْلٌ لِّلَّذِينَ يَكْتُبُونَ ٱلْكِتَـٰبَ بِأَيْدِيهِمْ ثُمَّ يَقُولُونَ هَـٰذَا مِنْ عِندِ

**﴾79﴿ അപ്പോൾ, യാതൊരു കൂട്ടർക്കാണ് കഷ്ടം! അവർ തങ്ങളുടെ കൈകൾകൊണ്ട് ഗ്രന്ഥം എഴുതുന്നു : പിന്നീട് ഇത് അല്ലാഹുവിന്റെ**

ٱللَّهِ لِيَشْتَرُواْ بِهِۦ ثَمَنًا قَلِيلًا ۖ فَوَيْلٌ لَّهُم مِّمَّا كَتَبَتْ أَيْدِيهِمْ وَوَيْلٌ لَّهُم مِّمَّا يَكْسِبُونَ ﴿٧٩﴾

**പക്കൽനിന്നുള്ളതാണ് എന്ന് പറയുകയും ചെയ്യും. അതുമൂലം തുച്ഛമായ വിലവാങ്ങുവാൻവേണ്ടി. അങ്ങനെ, അവരുടെ കൈകൾ കൊണ്ട് അവർ എഴുതിയത് നിമിത്തം അവർക്ക് കഷ്ടം ! അവർ സമ്പാദിക്കുന്നത് നിമിത്തവും അവർക്ക് കഷ്ടം !!**

---

﴾78﴿ وَمِنْهُمْ അവരിലുണ്ട്താനും, അവരിൽപെട്ടതുമാണ് أُمِّيُّونَ (ചില) അക്ഷരജ്ഞാനമില്ലാത്തവർ لَا يَعْلَمُونَ അവർ അറിയുകയില്ല ٱلْكِتَابَ (വേദ)ഗ്രന്ഥം إِلَّا أَمَانِيَّ (ചില) വ്യാമോഹങ്ങളല്ലാതെ وَإِنْ هُمْ അവരല്ല إِلَّا يَظُنُّونَ അവർ ഊഹിക്കുകയല്ലാതെ ﴾79﴿ فَوَيْلٌ അപ്പോൾ കഷ്ടം, നാശം لِّلَّذِينَ യാതൊരുകൂട്ടർക്കാണ് يَكْتُبُونَ അവർ എഴുതും ٱلْكِتَابَ ഗ്രന്ഥം بِأَيْدِيهِمْ അവരുടെ കൈകൾകൊണ്ട് ثُمَّ يَقُولُونَ പിന്നെ അവർ പറയും هَٰذَا ഇത് مِنْ عِندِ ٱللَّهِ അല്ലാഹുവിന്റെ പക്കൽ നിന്നാണ് لِيَشْتَرُوا അവർ വാങ്ങുവാൻ بِهِ അതിന്, അത്മൂലം ثَمَنًا വില قَلِيلًا തുച്ഛമായ فَوَيْلٌ അപ്പോൾ(ആകയാൽ)കഷ്ടം, നാശം لَّهُمْ അവർക്ക് مِّمَّا كَتَبَتْ എഴുതിയതിനാൽ أَيْدِيهِمْ അവരുടെ കൈകൾ وَوَيْلٌ കഷ്ടവും لَّهُمْ അവർക്കുണ്ട് مِّمَّا يَكْسِبُونَ അവർ സമ്പാദിക്കുന്നതിനാൽ

---

വേദക്കാരിൽ രണ്ട് തരക്കാരുണ്ട്. ഒന്ന്: എഴുത്തും വായനയും അറിയാത്ത പൊതുജനങ്ങൾ. അവർ വേദഗ്രന്ഥം പഠിച്ചറിഞ്ഞിരിക്കയില്ല. അവരെ സംബന്ധിച്ചേടത്തോളം ചില വ്യാമോഹങ്ങളും ഊഹങ്ങളും മാത്രമായിരിക്കും മതം. കേട്ടുകേൾവിയെയും പണ്ഡിത പുരോഹിതൻമാരുടെ പ്രസ്താവനകളെയും അടിസ്ഥാനമാക്കി ഇന്നിന്ന നന്മകളും ഗുണങ്ങളുമൊക്കെ നമുക്ക് ലഭിക്കുവാനിരിക്കുന്നുവെന്നും മറ്റുമുള്ള ചില വ്യാമോഹങ്ങളും മതസിദ്ധാന്തങ്ങൾ ഇന്നിന്ന പ്രകാരമായിരിക്കുമെന്നുള്ള ഏതാനും ചില ഊഹാപോഹങ്ങളും മാത്രമേ അവരുടെ പക്കലുണ്ടാകൂ. അതായിരിക്കും അവരുടെ മതപ്രമാണം. അന്വേഷിച്ചറിയാത്തതിലും, ചിന്തിക്കാത്തതിലും ഇവർ കുറ്റക്കാർതന്നെ. മറ്റൊരു കൂട്ടരുണ്ട്: പണ്ഡിത പുരോഹിതൻമാർ. ഇവരുടെ കാര്യമാണ് വളരെ കഷ്ടം. വേദഗ്രന്ഥത്തെപ്പറ്റി അവർക്കറിയാം. പക്ഷേ, അല്ലാഹുവിന്റെയും മതത്തിന്റെയും പേരിൽ അവർ കളവും അനീതിയും കെട്ടിച്ചമയ്ക്കും. വായകൊണ്ട് മാത്രമല്ല, ഗ്രന്ഥങ്ങളെഴുതി അവ പ്രചരിപ്പിക്കുകയും ചെയ്യും. ഇത് മുഖേന അവരുടെ ലക്ഷ്യം ഐഹികമായ സ്വാർത്ഥ ലാഭങ്ങൾ നേടിയെടുക്കുകയല്ലാതെ മറ്റൊന്നുമല്ല. അഥവാ അത് വഴി ജനങ്ങളെ ചൂഷണം ചെയ്തു ധനവും സ്വാധീനവും സമ്പാദിക്കൽ അവരുടെ ജോലിയായിരിക്കും. തങ്ങളെഴുതിയ ആ ലിഖിതങ്ങൾ മതഗ്രന്ഥങ്ങളും, അല്ലാഹുവിങ്കൽ നിന്നുള്ള സിദ്ധാന്തങ്ങളുമായിട്ടായിരിക്കും അവർ ജനമദ്ധ്യെ അവതരിപ്പിക്കുക. ഇവരുടെ ഓരോ പ്രവർത്തനവും, അതിൽ നിന്ന് ലഭിക്കുന്ന ഓരോ നേട്ടവും അവർക്ക് കഷ്ടവും നാശവും ശിക്ഷയുമായി കലാശിക്കുന്നതാണ്.

നബി തിരുമേനിﷺയുടെ ആഗമം, സ്വഭാവവിശേഷതകൾ, തിരുമേനി പ്രബോ

ധനം ചെയ്യുന്ന ചില സത്യയാഥാർത്ഥ്യങ്ങൾ എന്നിവയെക്കുറിച്ച് കൃത്രിമമായ പല വിവരണങ്ങളും വ്യാഖ്യാനങ്ങളും ഉൾക്കൊള്ളുന്ന ചില ഗ്രന്ഥങ്ങൾ എഴുതുകയും അത് അവരിലുള്ള സാധാരണക്കാർക്കിടയിലും അറബികൾക്കിടയിലും പ്രചരിപ്പിക്കലും യഹൂദികളുടെ പതിവായിരുന്നുവെന്ന് കാണിക്കുന്ന ചില രിവായത്തുകൾ കാണാം. അല്ലാഹുവിന്റെ പ്രസ്താവനയിൽ നിന്ന്തന്നെയും അങ്ങിനെ മനസ്സിലാക്കാവുന്നതുമാണ്. കൂടാതെ യഥാർത്ഥ വേദഗ്രന്ഥങ്ങൾക്ക് പുറമെ അവരിൽ പെട്ട ചില വ്യക്തികൾ ഗ്രന്ഥങ്ങളും ലിഖിതങ്ങളും രചിക്കുകയും, അവർക്കിടയിൽ അവ വേദഗ്രന്ഥങ്ങളായി ഗണിക്കപ്പെടുകയും ചെയ്തിരുന്നുവെന്നുള്ളതിന് നിലവിലുള്ള ബൈബ്ൾ തന്നെ സാക്ഷ്യം വഹിക്കുകയും ചെയ്യുന്നു.

ഈ വചനം യഹൂദികളെ ആക്ഷേപിച്ചുകൊണ്ട് അവതരിച്ചതാണെങ്കിലും, ക്വുർആനെയും നബി വചനങ്ങളെയും ദുർവ്യാഖ്യാനം ചെയ്തുകൊണ്ടും ഇസ്‌ലാമിന്റെ അംഗീകൃത തത്വങ്ങളെയും നിയമങ്ങളെയും മാറ്റി മറിച്ചുകൊണ്ടും, അതിന് കൃത്രിമമായ തെളിവുകളും ന്യായങ്ങളും സമർപ്പിച്ചുകൊണ്ടും ഗ്രന്ഥങ്ങൾ മുഖേനയോ മറ്റോ മതത്തിന്റെ പേരിൽ പ്രചാരണം നടത്തി മുതലെടുക്കുന്ന എല്ലാ പണ്ഡിത പുരോഹിതൻമാർക്കും അക്ഷരാർത്ഥത്തിൽ തന്നെ ബാധകമാണ് ഈ താക്കീത് എന്നുള്ളതിൽ സംശയമില്ല. അല്ലാഹു നമ്മെ കാത്തു രക്ഷിക്കട്ടെ. ആമീൻ

وَقَالُوا۟ لَن تَمَسَّنَا ٱلنَّارُ إِلَّآ أَيَّامًا مَّعْدُودَةً ۚ قُلْ أَتَّخَذْتُمْ عِندَ ٱللَّهِ عَهْدًا فَلَن يُخْلِفَ ٱللَّهُ عَهْدَهُۥٓ ۖ أَمْ تَقُولُونَ عَلَى ٱللَّهِ مَا لَا تَعْلَمُونَ ﴿٨٠﴾

**﴾80﴿ അവർ പറയുകയും ചെയ്യുന്നു: 'എണ്ണം കണക്കാക്കപ്പെട്ട ചില ദിവസങ്ങളല്ലാതെ നരകം ഞങ്ങളെ സ്പർശിക്കുന്നതേയല്ല.' (നബിയേ,) പറയുക: 'നിങ്ങൾ അല്ലാഹുവിന്റെ അടുക്കൽ വല്ല കരാറും ഉണ്ടാക്കിവച്ചിരിക്കുന്നുവോ?! എന്നാൽ അല്ലാഹു അവന്റെ കരാർ ലംഘിക്കുകയില്ലതന്നെ. അതല്ല, നിങ്ങൾ അല്ലാഹുവിന്റെ പേരിൽ നിങ്ങൾക്കറിയാത്തത് (കെട്ടി) പറയുകയാണോ?!'**

بَلَىٰ مَن كَسَبَ سَيِّئَةً وَأَحَٰطَتْ بِهِۦ خَطِيٓـَٔتُهُۥ فَأُو۟لَٰٓئِكَ أَصْحَٰبُ ٱلنَّارِ ۖ هُمْ فِيهَا خَٰلِدُونَ ﴿٨١﴾

**﴾81﴿ അങ്ങനെയല്ല, ആർ തിൻമയെ നേടിവെക്കുകയും, തന്റെ തെറ്റുകുറ്റം തന്നെ വലയം ചെയ്യുകയും ചെയ്തിരിക്കുന്നുവോ, അക്കൂട്ടർ നരകത്തിന്റെ ആൾക്കാരാകുന്നു: അവരതിൽ നിത്യവാസികളായിരിക്കും.**

وَٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ

**﴾82﴿ വിശ്വസിക്കുകയും, സൽകർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാകട്ടെ,**

| | |
|---|---|
| **അക്കൂട്ടർ സ്വർഗത്തിന്റെ ആൾക്കാരാകുന്നു: അവർ അതിൽ നിത്യവാസികളായിരിക്കും.** | أُوْلَـٰٓئِكَ أَصۡحَـٰبُ ٱلۡجَنَّةِۖ هُمۡ فِيهَا خَـٰلِدُونَ ﴿٨٢﴾ |

---

﴾80﴿ وَقَالُوا അവർ പറയുകയും ചെയ്തു (ചെയ്യുന്നു) لَنۡ تَمَسَّنَا ഞങ്ങളെ സ്പർശിക്കുകയേ ഇല്ല النَّارُ നരകം إِلا أَيَّامًا ചില ദിവസങ്ങളല്ലാതെ مَعۡدُودَةً എണ്ണം കണക്കാക്കപ്പെട്ട قُلۡ നി പറയുക أَتَّخَذۡتُمۡ നിങ്ങൾ ഉണ്ടാക്കിയിരിക്കുന്നുവോ عِنۡدَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ عَهۡدًا വല്ല കരാറും فَلَنۡ يُخۡلِفَ എന്നാൽ ലംഘിക്കുകയില്ലതന്നെ اللَّهُ അല്ലാഹു عَهۡدَهُ അവന്റെ കരാർ أَمۡ അതല്ല, അതോ تَقُولُونَ നിങ്ങൾ പറയുന്നു (വോ) عَلَى اللَّهِ അല്ലാഹുവിന്റെ മേൽ مَالا تَعۡلَمُونَ നിങ്ങൾക്കറിഞ്ഞുകൂടാത്തത്. ﴾81﴿ بَلَى അങ്ങനെയല്ലാ, ഇല്ലാതെ (ഉണ്ട്) مَنۡ كَسَبَ ആർ (വല്ലവരും)നേടി سَيِّئَةً വല്ല തിൻമയും وَأَحَاطَتۡ വലയം ചെയ്യുകയും ചെയ്തു بِهِ അവനെ خَطِيئَتُهُ അവന്റെ തെറ്റുകുറ്റം (പാപം) فَأُولَئِكَ എന്നാൽ അക്കൂട്ടർ أَصۡحَابُ ആൾക്കാരാണ് النَّارِ നരകത്തിന്റെ هُمۡ അവർ فِيهَا അതിൽ خَالِدُونَ നിത്യ വാസികളാണ് ﴾82﴿ وَالَّذِينَ യാതൊരു കൂട്ടർ آمَنُوا അവർ വിശ്വസിച്ചു وَعَمِلُوا അവർ പ്രവർത്തിക്കുകയും ചെയ്തു الصَّالِحَاتِ സൽകർമങ്ങൾ أُولَئِكَ അക്കൂട്ടർ أَصۡحَابُ ആൾക്കാരാണ് الۡجَنَّةِ സ്വർഗത്തിന്റെ هُمۡ അവർ فِيهَا അതിൽ خَالِدُونَ നിത്യ (ശാശ്വത) വാസികളായിരിക്കും

---

വിജയത്തിന്റെയും മോക്ഷത്തിന്റെയും കുത്തകാവകാശികളാണ് തങ്ങൾ, തങ്ങളാണ് അല്ലാഹുവിന്റെ അടുക്കൽ ഏറ്റവും ഉൽകൃഷ്ട വിഭാഗം എന്നൊക്കെയാണ് യഹൂദികൾ അന്നും ഇന്നും കരുതിപ്പോരുന്നത്. ഇതിൽ നിന്ന് ഉടലെടുത്ത പല അന്ധവിശ്വാസങ്ങളും, വ്യാജവാദങ്ങളും അവർക്കുണ്ട്. അവയിൽ ഒന്നത്രെ, നരകശിക്ഷ ഞങ്ങളെ ബാധിക്കുകയില്ല, ബാധിച്ചാൽതന്നെ അൽപം ചില ദിവസങ്ങൾ മാത്രമേ അതുണ്ടാകുകയുള്ളൂ, പിന്നീട് ഞങ്ങൾക്ക് സ്വർഗം ലഭിക്കുക തന്നെ ചെയ്യും എന്നിങ്ങിനെയുള്ള അവരുടെ വാദം. ഈ വാദത്തെ അല്ലാഹു ഖണ്ഡിക്കുകയാണ്. നരകശിക്ഷയും സ്വർഗീയാനുഗ്രഹങ്ങളും കണക്കാക്കുന്നതിനുള്ള മാനദണ്ഡം വർഗീയമോ ആഭിജാത്യപരമോ അല്ല എന്ന് അല്ലാഹു വ്യക്തമാക്കുന്നു. അവരുടെ വാദം നോക്കുമ്പോൾ, അവരെ ശിക്ഷിക്കുകയില്ലെന്നും അവർക്ക് സ്വർഗം നൽകുമെന്നും അല്ലാഹു അവരുമായി വല്ല കരാറും ചെയ്തുവെച്ചിട്ടുണ്ടെന്ന്തോന്നാം. അങ്ങിനെ വല്ല കരാറും ഉണ്ടെങ്കിൽ അല്ലാഹു കരാർ ലംഘിക്കുന്ന പ്രശ്നമേ ഇല്ല. പക്ഷേ, അതില്ലെന്ന് തീർച്ചയാണല്ലോ. അപ്പോൾ യഥാർത്ഥം മറ്റൊന്നാണ്. അറിഞ്ഞുകൂടാത്തതും, ഇല്ലാത്തതുമായ കാര്യം അല്ലാഹുവിന്റെ പേരിൽ കെട്ടിപ്പറയുകതന്നെ. സ്വർഗ നരകങ്ങൾക്കുള്ള അർഹതക്ക് അല്ലാഹു നിശ്ചയിച്ചിട്ടുള്ള മാനദണ്ഡം സത്യവിശ്വാസവും സൽകർമങ്ങളുമാകുന്നു. ആർ അവിശ്വാസവും ദുഷ്പ്രവൃത്തികളും സമ്പാദിച്ചുവോ അവർക്ക് സ്ഥിരമായ നരക ശിക്ഷ. ആർ സത്യവിശ്വാസവും സൽപ്രവൃത്തികളും സമ്പാദിച്ചുവോ അവർക്ക് സ്ഥിരമായ സ്വർഗീയ ജീവിതം. ഇതിൽ വർഗത്തിനോ ആഭിജാത്യത്തിനോ ഒട്ടും സ്ഥാനമില്ല.

'തിന്മ സമ്പാദിക്കുകയും, തെറ്റുകുറ്റം വലയം ചെയ്യുകയും ചെയ്തു.' എന്ന വാക്യത്തിൽ നിന്ന് ഒരു സംഗതി മനസ്സിലാക്കാവുന്നതാണ്. പാപം ചെയ്യുംതോറും രക്ഷാമാർഗം കുറേശ്ശെ കുറേശ്ശയായി അടഞ്ഞുപോയിക്കൊണ്ടിരിക്കും. അത് വർദ്ധിച്ചു വർദ്ധിച്ചു വലയം ചെയ്യുന്നതോടുകൂടി രക്ഷാമാർഗം നിശ്ശേഷം അടഞ്ഞുപോകുകയും ചെയ്യുന്നു. ഒരു ഹദീഥിൽ ഈ സംഗതി നബിﷺ ഇങ്ങിനെ ചൂണ്ടിക്കാട്ടുന്നു: 'നിസ്സാരമായി ഗണിക്കപ്പെടുന്ന പാപങ്ങളെ നിങ്ങൾ സൂക്ഷിക്കുവിൻ. കാരണം, അവ മനുഷ്യനിൽ ഒരുമിച്ചുകൂടി അവസാനം അവനെ നാശത്തിലകപ്പെടുത്തുന്നതാണ്.' (അഹ്മദ്)

## വിഭാഗം - 10

وَإِذْ أَخَذْنَا مِيثَٰقَ بَنِىٓ إِسْرَٰٓءِيلَ لَا تَعْبُدُونَ إِلَّا ٱللَّهَ وَبِٱلْوَٰلِدَيْنِ إِحْسَانًا وَذِى ٱلْقُرْبَىٰ وَٱلْيَتَٰمَىٰ وَٱلْمَسَٰكِينِ وَقُولُوا۟ لِلنَّاسِ حُسْنًا وَأَقِيمُوا۟ ٱلصَّلَوٰةَ وَءَاتُوا۟ ٱلزَّكَوٰةَ ثُمَّ تَوَلَّيْتُمْ إِلَّا قَلِيلًا مِّنكُمْ وَأَنتُم مُّعْرِضُونَ ﴿٨٣﴾

**《83》 ഇസ്റാഈൽ സന്തതികളുടെ ഉറപ്പ് (അവരോട്) നാം വാങ്ങിയ സന്ദർഭം (ഓർക്കുക): നിങ്ങൾ അല്ലാഹുവിനെയല്ലാതെ ആരാധിക്കുകയില്ല [ആരാധിക്കരുത്] എന്നും, മാതാപിതാക്കൾക്കും, അടുത്ത ബന്ധുകൾക്കും അനാഥകൾക്കും, അഗതികൾക്കും നൻമചെയ്യണമെന്നും, നിങ്ങൾ മനുഷ്യരോട് നല്ലത് പറയണമെന്നും, നിങ്ങൾ നമസ്കാരം നിലനിറുത്തുകയും സക്കാത്ത് കൊടുക്കുകയും ചെയ്യണമെന്നും [ഇതായിരുന്നു ആ ഉറപ്പ്]. പിന്നീട് (ഇസ്റാഈൽ സന്തതികളേ) നിങ്ങൾ -നിങ്ങളിൽ അൽപം ആളുകൾ ഒഴിച്ച്- (അതിൽ നിന്ന്) പിന്മാറിക്കളഞ്ഞു, നിങ്ങളാകട്ടെ, തിരിഞ്ഞുളയുന്നവരുമാകുന്നു. [അത് നിങ്ങളുടെ പതിവാണ്]**

---

《83》 وَإِذْأَخَذْنَا നാം വാങ്ങിയ സന്ദർഭം مِيثَاقَ ഉറപ്പ് بَنِيٓإِسْرَائِيلَ ഇസ്റാഈൽ സന്തതികളുടെ لَاتَعْبُدُونَ നിങ്ങൾ ആരാധിക്കുകയില്ലഎന്ന് إِلَّااللَّهَ അല്ലാഹുവിനെയല്ലാതെ وَبِالْوَالِدَيْنِ മാതാപിതാക്കൾക്ക് إِحْسَانًا നന്മചെയ്യൽ (വേണം) وَذِي الْقُرْبَىٰ അടുത്ത ബന്ധമുള്ളവർക്കും وَالْيَتَامَىٰ അനാഥകൾക്കും وَالْمَسَاكِينِ അഗതികൾക്കും وَقُولُوا നിങ്ങൾ പറയുകയും ചെയ്യുവിൻ لِلنَّاسِ മനുഷ്യരോട് حُسْنًا നല്ലത് وَأَقِيمُوا നിങ്ങൾ നിലനിറുത്തുകയും ചെയ്യുവിൻ الصَّلَاةَ നമസ്കാരം وَآتُوا നിങ്ങൾ കൊടുക്കുകയും ചെയ്യുവിൻ الزَّكَاةَ സക്കാത്ത് ثُمَّتَوَلَّيْتُمْ പിന്നെ നിങ്ങൾ തിരിഞ്ഞുപോയി إِلَّاقَلِيلًا അൽപം (ആളുകൾ)ഒഴികെ مِنْكُمْ നിങ്ങളിൽ നിന്ന് وَأَنْتُمْ നിങ്ങളാകട്ടെ

مُعْرِضُونَ തിരിഞ്ഞു (അവഗണിച്ചു)കളയുന്നവരാണ്.

---

لَا تَعْبُدُونَ എന്ന ക്രിയാരൂപം വർത്തമാന രൂപത്തിലുള്ളതാണെങ്കിലും നിരോധാജ്ഞയാണിവിടെ ഉദ്ദേശ്യം. ഇസ്റാഈല്യരോട് അല്ലാഹു വാങ്ങിയ ഈ കരാർ അവർക്ക് മാത്രം ബാധകമായ കരാറല്ല. അതിലെ ഓരോ വകുപ്പുകളും അന്നത്തെപോലെ ഇന്നും പാലിക്കുവാൻ എല്ലാ സത്യവിശ്വാസികളും ബാധ്യസ്ഥരത്രെ. നമസ്കാരം, സകാത്ത് എന്നിവയുടെ വിശദാംശങ്ങളിൽ അൽപമൊക്കെ വ്യത്യാസമുണ്ടായിരിക്കുമെന്ന് മാത്രം. എല്ലാ സമുദായങ്ങളോടും അല്ലാഹു കൽപിക്കുന്ന മൗലികമായ വിശ്വാസാചാരങ്ങൾ ഒന്നുതന്നെയാണെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാം. ഒന്നാമത്തെതും എല്ലാറ്റിലും വെച്ച് മുഖ്യമായതും അല്ലാഹുവിനെയല്ലതെ ആരാധിച്ചുകൂടാ എന്ന തൗഹീദ് തന്നെ. തുടർന്നുകൊണ്ട് മാതാപിതാക്കൾക്ക് നൻമ ചെയ്യലും. ഈ രണ്ട് കാര്യങ്ങളും ഇതുപോലെ-ഒന്നാമത് തൗഹീദും അടുത്തതായി മാതാപിതാക്കൾക്ക് നൻമചെയ്യലുമായി കൊണ്ട്-ക്വുർആനിൽ പലേടത്തും എടുത്തു പറഞ്ഞിരിക്കുന്നത് കാണാം. പിന്നീട് അടുത്ത ബന്ധുക്കൾ, അനാഥകൾ, ദരിദ്രർ എന്നിവരുടെ നേരെ പ്രത്യേകിച്ചും, മനുഷ്യരോട് പൊതുവിലും നല്ല നിലയിൽ വർത്തിക്കുവാൻ കൽപിക്കുന്നു. ഇതെല്ലാം സ്വഭാവപരമായ മൗലിക വിഷയങ്ങളാണല്ലോ. പിന്നീട് ശാരീരികവും സാമ്പത്തികവുമായ അനുഷ്ഠാന കർമങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ട രണ്ട് കർമങ്ങളായ നമസ്കാരത്തെയും സകാത്തിനെയും കുറിച്ച് പറയുന്നു. ഈ രണ്ട് കർമങ്ങൾക്കും ക്വുർആൻ കൽപിച്ച പ്രാധാന്യം സുപ്രസിദ്ധമാണ്. അനുഷ്ഠാനമുറകളിൽ വ്യത്യാസം കാണുമെങ്കിലും ഇത് രണ്ടും മുമ്പ് മുതൽക്കേ ഇസ്ലാമിലെ രണ്ട് പ്രധാനപ്പെട്ട നിർബന്ധ കർമങ്ങളാകുന്നു. ഈ കൽപനകൾ ഇന്നും ബൈബ്ളിന്റെ പഴയ നിയമത്തിൽ കാണാവുന്നതാണ്. ഇസ്റാഈല്യരെ നോക്കി വീണ്ടും അല്ലാഹു പറയുന്നു:

وَإِذْ أَخَذْنَا مِيثَٰقَكُمْ لَا تَسْفِكُونَ دِمَآءَكُمْ وَلَا تُخْرِجُونَ أَنفُسَكُم مِّن دِيَٰرِكُمْ ثُمَّ أَقْرَرْتُمْ وَأَنتُمْ تَشْهَدُونَ ﴿٨٤﴾

**﴾84﴿ നിങ്ങളുടെ ഉറപ്പ് (നിങ്ങളോട്) നാം വാങ്ങിയ സന്ദർഭം (ഓർക്കുക): നിങ്ങൾ (തമ്മതമ്മിൽ) നിങ്ങളുടെ രക്തം ചിന്തുകയില്ലെന്നും, നിങ്ങളുടെ ഭവനങ്ങളിൽ നിന്ന് നിങ്ങളെത്തന്നെ നിങ്ങൾ പുറത്താക്കുകയില്ലെന്നും. പിന്നെ, നിങ്ങൾ സാക്ഷ്യം വഹിച്ചുകൊണ്ട് (അത് ഏറ്റു) സമ്മതിക്കുകയും ചെയ്തു.**

ثُمَّ أَنتُمْ هَٰٓؤُلَآءِ تَقْتُلُونَ أَنفُسَكُمْ وَتُخْرِجُونَ فَرِيقًا مِّنكُم مِّن دِيَٰرِهِمْ تَظَٰهَرُونَ عَلَيْهِم بِٱلْإِثْمِ

**﴾85﴿ (എന്നിട്ട്) പിന്നെയും നിങ്ങളിതാ ഇങ്ങിനെയുള്ളവരാകുന്നു: നിങ്ങൾ നിങ്ങളെത്തന്നെ കൊലചെയ്യുന്നു; നിങ്ങളിൽ നിന്നുള്ള ഒരു കൂട്ടരെ അവരുടെ ഭവനങ്ങളിൽ നിന്ന് നിങ്ങൾ പുറത്താക്കുകയും ചെയ്യുന്നു! കുറ്റവും അതിക്രമവും വഴി അവർക്കെതിരിൽ നിങ്ങൾ പര**

وَٱلْعُدْوَٰنِ وَإِن يَأْتُوكُمْ أُسَٰرَىٰ تُفَٰدُوهُمْ

സ്പരം പിൻതുണ നൽകിക്കൊണ്ട്. അവർ നിങ്ങളുടെ അടുക്കൽ തടവുകാരായി വന്നാലാകട്ടെ, നിങ്ങൾ അവർക്ക് മോചനമൂല്യം നൽകുകയും ചെയ്യുന്നു !

وَهُوَ مُحَرَّمٌ عَلَيْكُمْ إِخْرَاجُهُمْ

അതാകട്ടെ, [കാര്യമാകട്ടെ] അവരെ പുറത്താക്കൽ നിങ്ങളുടെ മേൽ നിഷിദ്ധമാക്കപ്പെട്ടതുമാകുന്നു.

أَفَتُؤْمِنُونَ بِبَعْضِ ٱلْكِتَٰبِ وَتَكْفُرُونَ بِبَعْضٍ فَمَا جَزَآءُ مَن يَفْعَلُ ذَٰلِكَ مِنكُمْ إِلَّا خِزْىٌ فِى ٱلْحَيَوٰةِ ٱلدُّنْيَا وَيَوْمَ ٱلْقِيَٰمَةِ يُرَدُّونَ إِلَىٰٓ أَشَدِّ ٱلْعَذَابِ

അപ്പോൾ വേദഗ്രന്ഥത്തിന്റെ ചില ഭാഗത്തിൽ നിങ്ങൾ വിശ്വസിക്കുകയും ചിലഭാഗത്തിൽ നിങ്ങൾ അവിശ്വസിക്കുകയുമാണോ ചെയ്യുന്നത് ?! എന്നാൽ നിങ്ങളിൽ അപ്രകാരം ചെയ്യുന്നവരുടെ പ്രതിഫലം ഇഹലോക ജീവിതത്തിൽ അപമാനമല്ലാതെ (മറ്റൊന്നും) അല്ല. ഖിയാമത്തുനാളിലാകട്ടെ, അവർ അതികഠിനമായ ശിക്ഷയിലേക്ക് തള്ളപ്പെടുന്നതുമാണ്.

وَمَا ٱللَّهُ بِغَٰفِلٍ عَمَّا تَعْمَلُونَ ﴿٨٥﴾

നിങ്ങൾ പ്രവർത്തിക്കുന്നതിനെക്കുറിച്ച് അല്ലാഹു അശ്രദ്ധനൊന്നുമല്ല.

أُو۟لَٰٓئِكَ ٱلَّذِينَ ٱشْتَرَوُا۟ ٱلْحَيَوٰةَ ٱلدُّنْيَا بِٱلْءَاخِرَةِ فَلَا يُخَفَّفُ عَنْهُمُ ٱلْعَذَابُ وَلَا هُمْ يُنصَرُونَ ﴿٨٦﴾

﴾86﴿ അക്കൂട്ടർ, പരലോകത്തിന് (പകരം) ഇഹലോക ജീവിതം വാങ്ങിയിട്ടുള്ളവരത്രെ. ആകയാൽ, അവർക്ക് ശിക്ഷ ലഘൂകരിക്കപ്പെടുകയില്ല; അവർ സഹായിക്കപ്പെടുന്നതുമല്ല.

---

﴾84﴿ وَإِذْ أَخَذْنَا നാം വാങ്ങിയ സന്ദർഭം مِيثَٰقَكُمْ നിങ്ങളുടെ ഉറപ്പ്, കരാർ لَا تَسْفِكُونَ നിങ്ങൾ ചിന്തുക(ഒഴുക്കുക)യില്ല (എന്ന്) دِمَآءَكُمْ നിങ്ങളുടെ രക്തങ്ങളെ وَلَا تُخْرِجُونَ നിങ്ങൾ പുറത്താക്കുകയുമില്ല أَنفُسَكُم നിങ്ങളെത്തന്നെ مِّن دِيَٰرِكُمْ നിങ്ങളുടെ വീട് (വാസസ്ഥലം)കളിൽ നിന്ന് ثُمَّ പിന്നെ(അതിനുപുറമെ) أَقْرَرْتُمْ നിങ്ങൾ സമ്മതിച്ചു, ഏറ്റുപറഞ്ഞു. وَأَنتُمْ നിങ്ങളാകട്ടെ, നിങ്ങളായിക്കൊണ്ട് تَشْهَدُونَ സാക്ഷ്യംവഹിക്കുന്നു. ﴾85﴿ ثُمَّ പിന്നെയും أَنتُمْ നിങ്ങൾ هَٰٓؤُلَآءِ ഇങ്ങിനെയുള്ളവരാണ് تَقْتُلُونَ നിങ്ങൾ കൊല്ലുന്നു أَنفُسَكُمْ നിങ്ങളെത

ന്നെ وَتُخْرِجُونَ നിങ്ങൾ പുറത്താക്കുകയും ചെയ്യുന്നു فَرِيقًا مِّنكُم നിങ്ങളിൽ നിന്നുള്ള ഒരു കൂട്ടരെ مِّن دِيَارِهِمْ അവരുടെ ഭവനങ്ങളിൽ നിന്ന് تَظَاهَرُونَ നിങ്ങൾ പരസ്പരം പിന്തുണ നൽകികൊണ്ട് عَلَيْهِم അവരുടെ മേൽ (എതിരിൽ) بِالْإِثْمِ കുറ്റംകൊണ്ട് وَالْعُدْوَانِ അതിക്രമവും وَإِن يَأْتُوكُمْ അവർ നിങ്ങളുടെ അടുക്കൽ വന്നാലോ أُسَارَىٰ തടവുകാരായി تُفَادُوهُمْ നിങ്ങൾ അവർക്ക് മോചനമൂല്യം നൽകുന്നു وَهُوَ അത് (കാര്യം) ആവട്ടെ مُحَرَّمٌ നിഷിദ്ധമാണ് عَلَيْكُمْ നിങ്ങളുടെമേൽ إِخْرَاجُهُمْ അവരെപുറത്താക്കൽ أَفَتُؤْمِنُونَ അപ്പോൾ നിങ്ങൾ വിശ്വസിക്കുകയാണോ بِبَعْضِ الْكِتَابِ വേദഗ്രന്ഥത്തിന്റെ ചിലതിൽ (ചിലഭാഗത്തിൽ) وَتَكْفُرُونَ നിങ്ങൾ അവിശ്വസിക്കുകയും(ആണോ) بِبَعْضٍ ചിലതിൽ فَمَا جَزَاءُ എന്നാൽ പ്രതിഫലമല്ല مَن يَفْعَلُ ചെയ്യുന്നവരുടെ ذَٰلِكَ അത് (പ്രകാരം) مِنكُمْ നിങ്ങളിൽ നിന്ന് إِلَّا خِزْيٌ അപമാനം(നിന്ദ്യത)അല്ലാതെ فِي الْحَيَاةِ ജീവിതത്തിൽ الدُّنْيَا ഐഹിക وَيَوْمَ الْقِيَامَةِ ക്വിയാമത്തു നാളിലാകട്ടെ يُرَدُّونَ അവർ തള്ളപ്പെടും, മടക്കപ്പെടും إِلَىٰ أَشَدِّ ഏറ്റവും കഠിനമായതിലേക്ക് الْعَذَابِ ശിക്ഷ(യിൽവെച്ച്) وَمَا اللَّهُ അല്ലാഹു അല്ലതാനും بِغَافِلٍ ഒട്ടും അശ്രദ്ധൻ عَمَّا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി ﴾86﴿ أُولَٰئِكَ അക്കൂട്ടർ الَّذِينَ യാതൊരുകൂട്ടരാണ് اشْتَرَوُا അവർ വാങ്ങിയിരിക്കുന്നു الْحَيَاةَ الدُّنْيَا ഐഹിക ജീവിതത്തെ بِالْآخِرَةِ പരലോകത്തിന് (പകരം) فَلَا يُخَفَّفُ അതിനാൽ ലഘുവാക്കപ്പെടുകയില്ല عَنْهُمُ അവർക്ക് الْعَذَابُ ശിക്ഷ وَلَا هُمْ يُنصَرُونَ അവർ സഹായിക്കപ്പെടുകയുമില്ല.

---

മദീനായിലും പരിസരത്തിലുമുള്ള അറബികൾ ഔസ്, ഖസ്റജ് ( الأَوس وَالخَزْرَج ) എന്നീ രണ്ട് ഗോത്രങ്ങളായിരുന്നു. എല്ലാവരും വിഗ്രഹാരാധകർ തന്നെ. ഇരുകൂട്ടർക്കുമിടയിൽ ഇടക്കിടെ യുദ്ധങ്ങൾ നടന്നുകൊണ്ടിരിക്കും. മദീനയിലെ യഹൂദികളാകട്ടെ, മൂന്ന് ഗോത്രങ്ങളായിരുന്നു, ക്വൈനുക്വാഉം, നദീറും, ക്വുറൈദ്വയും( قَيْنُقَاع، نَضِير، قَرَيْظَة ) ആദ്യത്തെ രണ്ട് ഗോത്രങ്ങളും ഖസ്റജുമായും, മൂന്നാമത്തെ ഗോത്രം ഔസുമായും സഖ്യബന്ധമുണ്ടായിരുന്നു. യുദ്ധമുണ്ടാകുമ്പോൾ ഓരോ ഗോത്രവും തങ്ങളുടെ സഖ്യകക്ഷിയുടെ പക്ഷത്ത് ചേർന്ന് അതിൽ പങ്കെടുക്കും. യുദ്ധത്തിൽ ഏർപ്പെട്ടു കഴിഞ്ഞാൽ യഹൂദികളെന്നോ, അറബികളെന്നോ വ്യത്യാസം കൂടാതെ പരസ്പരം കൊലയും കൊള്ളയും നടത്തുകയും വാസസ്ഥലങ്ങളിൽ നിന്ന് ആട്ടി ഓടിക്കുകയും ബന്ധനത്തിലാക്കുകയും ചെയ്യും. യുദ്ധം അവസാനിച്ചാൽ തങ്ങളുടെ സഹോദരങ്ങളായ യഹൂദികളിൽ നിന്ന് ബന്ധനസ്ഥരാക്കപ്പെട്ടവരെ മോചിപ്പിക്കുവാൻ അവർ തന്നെ ധനം ശേഖരിക്കുകയും മോചന മൂല്യം കൊടുത്ത് അവരെ ചിറയിൽ നിന്ന് രക്ഷപ്പെടുത്തുകയും ചെയ്യും. ഇതിനെപ്പറ്റി ചോദിക്കപ്പെട്ടാൽ അവരുടെ മറുപടി ഇതായിരിക്കും: 'സഖ്യകക്ഷികളെ വഞ്ചിക്കുന്നത് അപമാനകരമായത്കൊണ്ട് ഞങ്ങൾ അവരൊന്നിച്ച് യുദ്ധം ചെയ്യുന്നു. എന്നാൽ ബന്ധനസ്ഥരാക്കപ്പെട്ടവരെ മോചിപ്പിക്കുവാൻ ഞങ്ങളോട് കൽപിക്കപ്പെട്ടിട്ടുണ്ട്താനും.' ഇതിനെക്കുറിച്ചാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്.

'നിങ്ങളുടെ രക്തം' 'നിങ്ങളെ തന്നെ കൊല്ലുക,' 'നിങ്ങളെതന്നെ പുറത്താക്കുക' എന്നൊക്കെയുള്ള പ്രയോഗങ്ങൾ ഒരേ മതാവലംബികളായ സമുദായം ഒരേ ദേഹം

പോലെയാണെന്നും അതിലെ അംഗങ്ങൾ ഏകോദര സഹോദരൻമാരായി വർത്തിക്കേണ്ടവരാണന്നും സൂചിപ്പിക്കുന്നു. തൗറാത്തിലും മൂസാ നബി (അ)യിലും വിശ്വസിച്ചതോടെ വേദഗ്രന്ഥത്തിലെ എല്ലാ നിയമങ്ങളും പാലിക്കുവാൻ അവർ നിർബന്ധരാണ്. മാത്രമല്ല, തൗറാത്തിന്റെ വിധികൾ അനുസരിക്കുകയും പാലിക്കുകയും ചെയ്തുകൊള്ളാമെന്ന് അവർ പ്രതിജ്ഞയെടുത്തവരും ഏറ്റുസമ്മതിച്ചിട്ടുള്ളവരുമാകുന്നു. എന്നിരിക്കെ, ചില വിധികൾ മാത്രം അനുഷ്ഠിക്കുകയും മറ്റു ചിലത് തിരസ്കരിക്കുകയും ചെയ്യുന്നത് ന്യായരഹിതവും അക്രമവുമാണല്ലോ. അതുകൊണ്ടാണ് വേദഗ്രന്ഥത്തിന്റെ ചില ഭാഗത്തിൽ വിശ്വസിക്കുകയും ചിലതിൽ അവിശ്വസിക്കുകയുമാണോ നിങ്ങൾ ചെയ്യുന്നത് ? എന്ന് അല്ലാഹു അവരെ ആക്ഷേപിക്കുന്നത്. ഇതിന്റെ ഫലം ഇഹത്തിൽ വെച്ച് അപമാനവും പരലോകത്ത് വെച്ച് അതികഠിനമായ ശിക്ഷയുമാണെന്ന് അവരെ താക്കീതും ചെയ്യുന്നു. ഇവർ ഇത്രത്തോളം അധഃപതിക്കുവാനും, വിരോധാഭാസങ്ങൾ പ്രവർത്തിക്കുന്നവരായിത്തീരുവാനും കാരണം, അവർ ഐഹിക ജീവിതത്തിനുവേണ്ടി പാരത്രിക നൻമകളെ ബലികഴിച്ചതാണെന്നും ചൂണ്ടിക്കാട്ടുന്നു.

ഈ വചനങ്ങൾ അവതരിച്ചത് യഹൂദികളുടെ പ്രസ്തുത വിഷയത്തിലാണെങ്കിലും ഇസ്ലാമിന്റെ വിധിവിലക്കുകളെ ശരിവെച്ചു സമ്മതിക്കുകയും എന്നിട്ട് അവയിൽ ചിലത് മാത്രം അനുഷ്ഠിക്കുകയും ചിലത് തീരെ വർജ്ജിക്കുകയും ചെയ്യുന്നവർക്കെല്ലാം ഇതിലെ താക്കീതും ആക്ഷേപവും ബാധകമാകുന്നു. ഉദാഹരണമായി മുസ്ലിംകളിൽ ചിലർ ഇസ്ലാമിലെ ഏറ്റവും പ്രധാനപ്പെട്ട നിർബന്ധ കർമമായ നമസ്കാരവും വേറെ ചിലർ സക്കാത്തും പാടെ അവഗണിച്ചുകളയുന്നു. അതേസമയത്ത് മറ്റു ചില മതാനുഷ്ഠാനങ്ങളിൽ അവർക്ക് നിഷ്കർഷതയും ഉണ്ടായേക്കും. അതുപോലെ ചിലർ പലിശയുടെ കാര്യത്തിൽ യഹൂദികളുടെയും മററു ചില ദുർവൃത്തികളിൽ അവിശ്വാസികളുടെയും നിലപാടുകൾ സ്വീകരിച്ചു കാണാം. ചിലർ ആരാധനകർമങ്ങളിൽ ശ്രദ്ധയുള്ളവരും, സാമൂഹ്യബാധ്യതകൾ അവഗണിക്കുന്നവരുമായിരിക്കും. ചിലർ നേരെ മറിച്ചും. ഓരോന്നിനെക്കുറിച്ചുമുള്ള മതവിധിയും അതിന്റെ ഗൗരവവും അറിഞ്ഞും സമ്മതിച്ചും കൊണ്ട് തന്നെയാണ് പലരും അങ്ങിനെ ചെയ്യുന്നതെന്നുള്ളതാണ് വലിയ അൽഭുതം ! മുസ്ലിം സമുദായത്തിന് അല്ലാഹു നേർവഴിയും തന്റേടവും നൽകുമാറാകട്ടെ, ആമീൻ

## വിഭാഗം - 11

وَلَقَدْ ءَاتَيْنَا مُوسَى ٱلْكِتَٰبَ وَقَفَّيْنَا مِنۢ بَعْدِهِۦ بِٱلرُّسُلِ ۖ وَءَاتَيْنَا عِيسَى ٱبْنَ مَرْيَمَ ٱلْبَيِّنَٰتِ وَأَيَّدْنَٰهُ بِرُوحِ ٱلْقُدُسِ ۗ

﴾87﴿ **തീർച്ചയായും മൂസാക്ക് നാം വേദഗ്രന്ഥം നൽകുകയുണ്ടായി. അദ്ദേഹത്തിന്റെ ശേഷം നാം ദൂതൻമാരെ തുടർച്ചയായി അയക്കുകയും ചെയ്തിരിക്കുന്നു. മർയമിന്റെ മകൻ ഈസാക്ക് വ്യക്തമായ തെളിവുകൾ നാം നൽകുകയും ചെയ്തു. അദ്ദേഹത്തെ നാം പരിശുദ്ധാത്മാവിനാൽ ബലപ്പെടുത്തുകയും ചെയ്തിരിക്കുന്നു.**

| | |
|---|---|
| أَفَكُلَّمَا جَآءَكُمْ رَسُولٌۢ بِمَا لَا تَهْوَىٰٓ أَنفُسُكُمُ ٱسْتَكْبَرْتُمْ | **എന്നിരിക്കെ നിങ്ങളുടെ ദേഹങ്ങൾ (അഥവാ മനസ്സുകൾ) ഇഷ്ടപ്പെടാത്തതുമായി നിങ്ങൾക്ക് വല്ല റസൂലും വരുമ്പോഴൊക്കെയും നിങ്ങൾ അഹംഭാവം നടിക്കുകയാണോ ?!** |
| فَفَرِيقًا كَذَّبْتُمْ وَفَرِيقًا تَقْتُلُونَ ﴿٨٧﴾ | **അങ്ങനെ, ഒരു കൂട്ടരെ നിങ്ങൾ വ്യാജമാക്കി; ഒരു കൂട്ടരെ നിങ്ങൾ കൊലപ്പെടുത്തുകയും ചെയ്യുന്നു !** |

﴾87﴿ وَلَقَدْ തീർച്ചയായും ഉണ്ട് آتَيْنَا നാം നൽകുകയുണ്ടായി مُوسَى മൂസാക്ക് الْكِتَابَ (വേദ) ഗ്രന്ഥം وَقَفَّيْنَا നാം തുടർത്തുകയും ചെയ്തു مِنۢ بَعْدِهِ അദ്ദേഹത്തിന് ശേഷം بِالرُّسُلِ ദൂതന്മാരെ وَآتَيْنَا നാം നൽകുകയും ചെയ്തു عِيسَى ഈസാക്ക് ابْنَ مَرْيَمَ മർയമിന്റെ മകൻ الْبَيِّنَاتِ വ്യക്തമായ തെളിവുകൾ وَأَيَّدْنَاهُ അദ്ദേഹത്തെ നാം ബലപ്പെടുത്തുകയുംചെയ്തു بِرُوحِ الْقُدُسِ പരിശുദ്ധാത്മാവിനെക്കൊണ്ട് أَفَكُلَّمَا جَاءَكُمْ എപ്പോൾ (എന്നിട്ട്) നിങ്ങൾക്ക് വരുമ്പോഴൊക്കെയുമോ رَسُولٌ ഒരു ദൂതൻ, വല്ല റസൂലും بِمَا യാതൊന്നുമായി لَا تَهْوَى ഇഷ്ടപ്പെടുന്നില്ല أَنفُسُكُمُ നിങ്ങളുടെ ദേഹങ്ങൾ, മനസ്സുകൾ اسْتَكْبَرْتُمْ നിങ്ങൾ അഹംഭാവം കാണിച്ചു(വോ) فَفَرِيقًا എന്നിട്ട് ഒരു വിഭാഗത്തെ كَذَّبْتُمْ നിങ്ങൾ കളവാക്കി وَفَرِيقًا ഒരു കൂട്ടരെ تَقْتُلُونَ നിങ്ങൾ വധിക്കുന്നു

മൂസാ നബി (അ) മുതൽ ഈസാ നബി (അ) വരെയുള്ള എത്രയോ പ്രവാചകൻമാരുടെ പ്രബോധനങ്ങളെയും ശിക്ഷണങ്ങളെയും ധിക്കരിക്കുകയും, പല പ്രവാചകൻമാരെയും കൊലപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്ന പാരമ്പര്യമാണ് ഇസ്‌റാഈല്യരുടേത്. പ്രവാചകൻമാർ കൊണ്ടുവരുന്ന സന്ദേശങ്ങൾ അവരുടെ ദേഹേച്ഛകൾക്കും തന്നിഷ്ടത്തിനും അനുയോജ്യമല്ലായ്ക നിമിത്തം അവർ ഗർവ്വിഷ്ടരും അഹംഭാവികളുമായിത്തീർന്നതാണിതിന് കാരണമെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു. അവർ നബിമാരെ കൊലപ്പെടുത്തിയിരുന്നതിനെപ്പറ്റി 61-ാം വചനത്തിലും വ്യാഖ്യാനത്തിലും മുമ്പ് വിവരിച്ചിട്ടുണ്ട്.

വ്യക്തിപരമായും, സാമൂഹ്യമായുമുള്ള നിയമനിർദ്ദേശങ്ങളും, ഉപദേശങ്ങളും സവിസ്തരം പ്രതിപാദിച്ചിട്ടുള്ള ഒരു വേദഗ്രന്ഥമാണ് തൗറാത്ത്. അതിന്റെ സത്യതക്ക് തെളിവായി പല ദൃഷ്ടാന്തങ്ങളും അവർ കണ്ടിട്ടുണ്ട്. പിന്നീട് വളരെയധികം പ്രവാചകൻമാർ അവരിൽ തുടരെത്തുടരെ വന്നുകൊണ്ടുമിരുന്നു. എല്ലാവരുടെയും ലക്ഷ്യം തൗറാത്തിന്റെ അദ്ധ്യാപനങ്ങളും സന്ദേശങ്ങളും നടപ്പിൽ വരുത്തുകയും അതിലേക്ക് ക്ഷണിക്കുകയുമായിരുന്നു. സൂറഃ മാഇദഃയിൽ അല്ലാഹു പറയുന്നു : إِنَّا أَنزَلْنَا التَّوْرَاةَ .... وَالْأَحْبَارُ (സാരം: നാം തൗറാത്ത് അവതരിപ്പിച്ചു. അതിൽ മാർഗദർശനവും പ്രകാശവുമുണ്ട്. യഹൂ

ദരായുള്ളവർക്ക് വേണ്ടി ഇസ്‌ലാമിനെ അംഗീകരിച്ചവരായ നബിമാരും, റബ്ബാനീകളും – പുണ്യപുരുഷൻമാരും–പണ്ഡിതൻമാരും അതനുസരിച്ച് വിധിച്ചിരുന്നു' (മാഇദഃ : 44) ഇസ്‌റാഈല്യരിൽ അവസാനത്തെ റസൂലായ ഈസാ (അ) വന്നപ്പോൾ, തൗറാത്തിലെ ചുരുക്കം ചില നടപടിക്രമങ്ങൾ ഭേദപ്പെടുത്തപ്പെട്ടുവെങ്കിലും മൊത്തത്തിൽ തൗറാത്തിന്റെ നിയമസംഹിത തന്നെയാണ് അദ്ദേഹവും പിൻപറ്റിയിരുന്നത്. അദ്ദേഹത്തിന്റെ ദൗത്യ കാലത്തുണ്ടായ ആ ഭേദഗതിയുടെ പേരിൽ അദ്ദേഹം തൗറാത്തിനെ നിഷേധിക്കുന്നു വെന്ന് ആക്ഷേപമുണ്ടായിരുന്നു. എന്നാൽ, അദ്ദേഹത്തിന്റെ സത്യത സ്ഥാപിക്കുന്നതിന് വ്യക്തമായ പല തെളിവുകളും ദിവ്യദൃഷ്ടാന്തങ്ങളും അദ്ദേഹത്തിന് അല്ലാഹു നൽകി. (അദ്ദേഹത്തിന്റെ ദൃഷ്ടാന്തങ്ങളെപ്പറ്റി ആലുഇംറാനിൽ പ്രസ്താവിക്കുന്നുണ്ട്). അതി നെത്തുടർന്ന് ഇസ്‌റാഈല്യരോട് അദ്ദേഹം പറഞ്ഞതായി അല്ലാഹു ഇപ്രകാരം ഉദ്ധരി ക്കുന്നു : وَمُصَدِّقًا لِمَا بَيْنَ يَدَيَّ مِنَ التَّوْرَاةِ (സാരം: എന്റെ മുമ്പിലുള്ള തൗറാത്തിനെ സത്യ പ്പെടുത്തിക്കൊണ്ടും നിങ്ങൾക്ക് നിഷിദ്ധമാക്കപ്പെട്ടിരുന്ന ചില കാര്യങ്ങളെ നിങ്ങൾക്ക് അനുവദനീയമാക്കുവാനുമാണ് ഞാൻ വന്നിരിക്കുന്നത്. ഞാൻ നിങ്ങൾക്ക് നിങ്ങളുടെ റബ്ബിങ്കൽ നിന്നും ദൃഷ്ടാന്തംകൊണ്ടുവരുകയും ചെയ്തിരിക്കുന്നു. (ആലുഇംറാൻ : 49,50 നോക്കുക)

وَأَيَّدْنَاهُ بِرُوحِ الْقُدُسِ (അദ്ദേഹത്തെ നാം പരിശുദ്ധാത്മാവുകൊണ്ട് ബലപ്പെടുത്തി) എന്ന് പറഞ്ഞതിന് ഒന്നിലധികം വ്യാഖ്യാനങ്ങൾ പറയപ്പെട്ടിട്ടുണ്ട്

(1) ഇൻജീലാകുന്ന വേദഗ്രന്ഥമാണ് പരിശുദ്ധാത്മാവ് അഥവാ റൂഹുൽ ഖുദുസ്. ഐഹികവും പാരത്രികവുമായ വിജയങ്ങളും, ആത്മീയ പരിശുദ്ധിയും കൈവരുത്തു ന്നതാണല്ലോ ഇൻജീൽ എന്നതാണ് ഇതിനുള്ള ന്യായം.

(2) ഈസാ (അ) ന്റെ ആത്മാവാണുദ്ദേശ്യം. അദ്ദേഹം പിതാവില്ലാതെ ജനിച്ചതും, അദ്ദേഹത്തിന്റെ മാതാവിൽ അല്ലാഹു അവന്റെ വക ജീവൻ ഊതിയിട്ടുണ്ടെന്ന് (21:91 ൽ) പറഞ്ഞിട്ടുള്ളതും മററുമാണിതിന് പറയുന്ന ന്യായം.

(3) ജിബ്‌രീൽ (അ) എന്ന മലക്കാണ് പരിശുദ്ധാത്മാവുകൊണ്ട് വിവക്ഷ. ഇതാണ് ബലപ്പെട്ട അഭിപ്രായവും, ഖുർആന്റെയും ഹദീഥിന്റെയും പിൻബലമുള്ളതും. ഖുർആ നെപ്പറ്റി نَزَّلَهُ رُوحُ الْقُدُسِ مِن رَّبِّكَ (നിന്റെ റബ്ബിങ്കൽ നിന്ന് അതിനെ പരിശുദ്ധാത്മാവ് ഇറ ക്കിയിരിക്കുന്നു. (നഹ്ൽ :102) എന്ന് അല്ലാഹു പറയുന്നു. ഇത് ജിബ്‌രീൽ (അ) നെ ഉദ്ദേ ശിച്ചതാണെന്നുള്ളതിൽ തർക്കമില്ല. നബി തിരുമേനിﷺ യുടെ പ്രസിദ്ധ കവിയായിരുന്ന ഹസ്സാനുബ്നുഥാബിത്ത് ( **حسان بن ثابت – رضـ** )നു വേണ്ടി 'അല്ലാഹുവേ, അദ്ദേഹത്തെ റൂഹുൽ ഖുദ്സിനെക്കൊണ്ട് ബലപ്പെടുത്തേണമേ!' എന്ന് തിരുമേനി പ്രാർത്ഥിച്ചതായും, 'ജിബ്‌രീൽ തന്നോട് കൂടെയുണ്ടായിരിക്കും എന്ന് തിരുമേനി അദ്ദേഹത്തോട് പറഞ്ഞ തായും' ഹദീഥിൽ വന്നിരിക്കുന്നു (ബു. മു) പരിശുദ്ധാത്മാവിനെക്കൊണ്ട് അദ്ദേഹത്തെ ബലപ്പെടുത്തി എന്ന് പറഞ്ഞതിന്റെ താൽപര്യം, അദ്ദേഹത്തിന് ജിബ്‌രീൽ (അ) മുഖേന ലഭിച്ചിരുന്ന ആത്മീയ സഹായങ്ങളായിരിക്കുമെന്ന് മൊത്തത്തിൽ മനസ്സിലാക്കാം. ഈസാ (അ)നോട് അല്ലാഹു പറയുന്നു: إِذْ أَيَّدتُّكَ بِرُوحِ الْقُدُسِ تُكَلِّمُ النَّاسَ فِي الْمَهْدِ وَكَهْلاً (സാരം : തൊട്ടിലിൽവെച്ചും, മദ്ധ്യവയസ്കനായിരുന്നപ്പോഴും ജനങ്ങളോട് നീ സംസാ രിച്ചുകൊണ്ടിരിക്കെ നാം നിന്നെ പരിശുദ്ധാത്മാവിനെക്കൊണ്ട് ബലപ്പെടുത്തിയ സന്ദർഭം........(മാഇദഃ : 110)

وَقَالُواْ قُلُوبُنَا غُلْفُۢ ۚ بَل لَّعَنَهُمُ ٱللَّهُ بِكُفْرِهِمْ فَقَلِيلًا مَّا يُؤْمِنُونَ ﴿٨٨﴾

**﴾88﴿ അവർ പറയുന്നു: 'ഞങ്ങളുടെ ഹൃദയങ്ങൾ (ഉറയിട്ട്) മൂടപ്പെട്ടവയാണ്'. (അതല്ല) പക്ഷേ, അവരുടെ അവിശ്വാസം നിമിത്തം അല്ലാഹു അവരെ ശപിച്ചിരിക്കുകയാണ്. അതിനാൽ വളരെ കുറച്ചേ അവർ വിശ്വസിക്കൂ.**

﴾88﴿ وَقَالُوا അവർ പറഞ്ഞു, പറയുകയും ചെയ്യുന്നു قُلُوبُنَا ഞങ്ങളുടെ ഹൃദയങ്ങൾ غُلْفٌ ഉറയിടപ്പെട്ടതാണ്, മൂടിക്കിടക്കുന്നവയാണ് بَلْ പക്ഷേ لَعَنَهُمُ അവരെ ശപിച്ചിരിക്കുന്നു اللَّهُ അല്ലാഹു بِكُفْرِهِمْ അവരുടെ അവിശ്വാസം നിമിത്തം فَقَلِيلًا مَا വളരെ കുറച്ച് (മാത്രം) يُؤْمِنُونَ അവർ വിശ്വസിക്കും.

ഞങ്ങളുടെ ഹൃദയങ്ങളിലേക്ക് പുതുതായൊന്നും പ്രവേശിക്കാത്തവിധം അവ ഉറയിട്ട് മൂടപ്പെട്ടുകിടക്കുകയാണ്. അതുകൊണ്ട് മുഹമ്മദും മറ്റും നൽകുന്ന ഉപദേശങ്ങളൊന്നും ഞങ്ങളുടെ മനസ്സിൽ കടക്കുന്നില്ല എന്ന് യഹൂദികൾ പരിഹാസപൂർവ്വം പറഞ്ഞിരുന്നു. സൂറഃ ഹാമീം സജദഃ 5 ൽ അവിശ്വാസികളെപ്പറ്റി അല്ലാഹു പറയുന്നു : وَقَالُوا قُلُوبُنَا فِي أَكِنَّةٍ مِمَّا تَدْعُونَا إِلَيْهِ..... (അവർ പറയുന്നു : നിങ്ങൾ ഞങ്ങളെ ഏതൊന്നിലേക്കു ക്ഷണിക്കുന്നുവോ അതിനെക്കുറിച്ച് ഞങ്ങളുടെ ഹൃദയങ്ങൾ മൂടികളിലാകുന്നു. ഞങ്ങളുടെ കാതുകളിലും ഒരു തരം കട്ടിയുണ്ട്. ഞങ്ങളുടെയും നിന്റെയും-നബിയുടെയും-ഇടക്ക് ഒരു തരം മറയുണ്ട്.) ഇതുപോലെയുള്ള ഒരു വാക്കാണ് യഹൂദികളും പറയുന്നത്. അവരുടെ ഹൃദയങ്ങളിലേക്ക് വേണ്ടതൊന്നും പ്രവേശിക്കുന്നില്ലെന്നുള്ളത് ശരിതന്നെ. പക്ഷേ, അവ മൂടപ്പെട്ടിരിക്കുന്നതോ മറ്റോ അല്ല അതിന് കാരണം. അവരുടെ അവിശ്വാസവും സത്യനിഷേധവും നിമിത്തം അവർ അല്ലാഹുവിന്റെ ശാപത്തിന് പാത്രമായതാണ് യഥാർത്ഥത്തിൽ അതിനു കാരണമെന്ന് അല്ലാഹു അവർക്ക് മറുപടി നൽകുന്നു.

യഹൂദികളുടെ അവിശ്വാസം അറബികളുടെ അവിശ്വാസത്തെക്കാൾ ആക്ഷേപാർഹമാണല്ലോ. കാരണം അടുത്ത വചനത്തിൽ പറയുന്നതുപോലെ നബിﷺയെ സംബന്ധിച്ച യാഥാർത്ഥ്യം അറിഞ്ഞുകൊണ്ടും കൽപിച്ചു കൂട്ടിക്കൊണ്ടുമുള്ള നിഷേധമാണ് യഹൂദികളുടേത്. അതിൽ നിന്ന് ഉടലെടുത്തതാണ് ഞങ്ങളുടെ ഹൃദയങ്ങൾ മൂടപ്പെട്ടതാണെന്നും മറ്റുമുള്ള അവരുടെ പരിഹാസവാക്കുകൾ. ആ വാക്ക് നിഷേധിച്ചുകൊണ്ട് بَلْ لَعَنَهُمُ اللَّهُ بِكُفْرِهِمْ (പക്ഷേ, അവരുടെ അവിശ്വാസം മൂലം അല്ലാഹു അവരെ ശപിച്ചിരിക്കയാണ്) എന്ന് ഇവിടെയും, അതേ വാക്ക് ഉദ്ധരിച്ച ശേഷം അതിനെ ഖണ്ഡിച്ചുകൊണ്ട് بَلْ طَبَعَ اللَّهُ عَلَيْهَا بِكُفْرِهِمْ (പക്ഷേ അവരുടെ അവിശ്വാസം മൂലം അല്ലാഹു അവയുടെ മീതെ മുദ്രകുത്തിയിരിക്കുകയാണ്) എന്ന് സൂറഃ നിസാഉ് 155 ലും അല്ലാഹു നൽകിയ മറുപടി ഈ വസ്തുതയിലേക്ക് വിരൽ ചൂണ്ടുന്നുണ്ട് (*) അങ്ങിനെ, അല്ലാ

***(*) അല്ലാഹു ഹൃദയങ്ങൾക്ക് മുദ്രവെച്ചുവെന്നും മറ്റും പറയുന്നതിന്റെ ഉദ്ദേശ്യം 7-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ കഴിഞ്ഞു പോയിട്ടുണ്ട്.***

ഹുവിന്റെ ശാപകോപത്തിന് അവർ പാത്രമായിത്തീർന്നത് കൊണ്ട് അവരിൽ നിന്ന് അധികമൊന്നും വിശ്വാസം പ്രതീക്ഷിക്കേണ്ടതില്ല - അവർ വളരെ കുറച്ചേ വിശ്വസിക്കുകയുള്ളൂ - എന്ന് അല്ലാഹു നബിﷺയെ അറിയിക്കുന്നു.

'അവർ വളരെ കുറച്ചേ വിശ്വസിക്കൂ' എന്ന് പറഞ്ഞതിന് രണ്ടുതരത്തിൽ വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്.

(1) യഹൂദികളിൽ നിന്ന് വളരെ കുറഞ്ഞ ആളുകളേ നബിﷺയിൽ വിശ്വസിക്കയുള്ളൂവെന്ന്. വാസ്തവത്തിൽ യഹൂദികളിൽ നിന്ന് മുസ്‌ലിമായവർ വളരെ കുറഞ്ഞ വ്യക്തികളേയുള്ളൂവെന്നത് പ്രസിദ്ധമാണ്.

(2) പൂർണമായ വിശ്വാസം അവരിൽ നിന്ന് പ്രതീക്ഷിച്ചുകൂടാ-വളരെ കുറഞ്ഞ വിശ്വാസമേ അവർക്കുണ്ടാകുകയുള്ളൂ-എന്ന്. അവർ വേദക്കാരായതുകൊണ്ട് ഏതാനും ചില കാര്യങ്ങളിലൊക്കെ അവർക്ക് വിശ്വാസമുണ്ടായിരിക്കുക സ്വാഭാവികമാണ്. പക്ഷേ, വിശ്വസിക്കേണ്ടുന്ന എല്ലാ വിഷയത്തിലും അവർ വിശ്വസിക്കുവാൻ തയ്യാറാകുകയില്ല. ഉള്ള വിശ്വാസം തന്നെ പരിപൂർണമായിരിക്കുകയുമില്ല എന്ന് സാരം. രണ്ട് വ്യാഖ്യാനവും പരസ്പരം എതിരല്ലതാനും.

وَلَمَّا جَآءَهُمْ كِتَٰبٌ مِّنْ عِندِ ٱللَّهِ مُصَدِّقٌ لِّمَا مَعَهُمْ وَكَانُوا۟ مِن قَبْلُ يَسْتَفْتِحُونَ عَلَى ٱلَّذِينَ كَفَرُوا۟ فَلَمَّا جَآءَهُم مَّا عَرَفُوا۟ كَفَرُوا۟ بِهِۦ ۚ فَلَعْنَةُ ٱللَّهِ عَلَى ٱلْكَٰفِرِينَ ﴿٨٩﴾

**﴾89﴿ തങ്ങളുടെ കൂടെയുള്ളതിനെ (ശരിവെച്ച്) സത്യമാക്കുന്നതായ ഒരു ഗ്രന്ഥം അവർക്ക് അല്ലാഹുവിന്റെ പക്കൽ നിന്നും വന്നപ്പോൾ,**

**- മുമ്പ് അവർ, അവിശ്വസിച്ചവർക്കെതിരിൽ വിജയം അർത്ഥിച്ചുകൊണ്ടിരിക്കുകയായിരുന്നുതാനും. (അതെ) അങ്ങനെ, അവർക്കറിയാവുന്ന (ആ) കാര്യം അവർക്ക് വന്നപ്പോൾ, അവരതിൽ അവിശ്വസിക്കുകയായി. ആകയാൽ (ആ) അവിശ്വാസികളുടെ മേൽ അല്ലാഹുവിന്റെ ശാപമുണ്ടായിരിക്കും.**

---

﴾89﴿ وَلَمَّا جَاءَهُمْ അവർക്ക് വന്നപ്പോൾ كِتَابٌ ഒരു (വേദ)ഗ്രന്ഥം مِنْ عِنْدِ اللَّهِ അല്ലാഹുവിന്റെ അടുക്കൽ നിന്ന് مُصَدِّقٌ സത്യമാക്കുന്ന (ശരിവെക്കുന്ന) لِمَا مَعَهُمْ അവരുടെ കൂടെ ഉള്ളതിനെ وَكَانُوا അവരായിരുന്നുതാനും مِنْ قَبْلُ മുമ്പ് يَسْتَفْتِحُونَ അവർ വിജയം (സഹായം) അർത്ഥിക്കും عَلَى الَّذِينَ യാതൊരുകൂട്ടർക്ക്(എതിരിൽ) كَفَرُوا അവർ അവിശ്വസിച്ചു فَلَمَّا جَاءَهُمْ എന്നിട്ട് അവർക്ക് വന്നപ്പോൾ مَا عَرَفُوا അവർക്കറിയാവുന്നത് كَفَرُوا بِهِ അതിൽ അവർ അവിശ്വസിച്ചു فَلَعْنَةُ اللَّهِ ആകയാൽ അല്ലാഹുവിന്റെ ശാപം عَلَى الْكَافِرِينَ അവിശ്വാസികളുടെ മേൽ ഉണ്ടായിരിക്കും.

അന്ത്യപ്രവാചകന്റെ ആഗമനത്തെയും, അദ്ദേഹത്തിന്റെ ഗുണഗണങ്ങളെയും സംബ ന്ധിച്ച് തൗറാത്ത് മുഖേനയും പ്രവാചകൻമാർ മുഖേനയും യഹൂദികൾക്ക് പരമ്പരാഗ തമായ അറിവുണ്ട്. മദീനയിലെ യഹൂദികൾ അക്ഷമരായിക്കൊണ്ട് ആ പ്രവാചകന്റെ വരവ് കാത്തിരിക്കുകയുമായിരുന്നു. അവർ മുഖാന്തരം അറബികൾക്കും ഇതിനെപ്പറ്റി അറിയാമായിരുന്നു. അറബികളും അവരും തമ്മിൽ വല്ല ഇടയലോ ഏറ്റുമുട്ടലോ ഉണ്ടാകു മ്പോൾ അടുത്ത് വെളിവാകുവാനിരിക്കുന്ന പ്രവാചകൻ വരട്ടെ, ഞങ്ങൾ നിങ്ങൾക്ക് കാണിച്ചുതരാം, അന്ന് ഞങ്ങൾക്ക് ആ പ്രവാചകൻ മുഖേന ശക്തിയും പ്രതാപവും അല്ലാഹു നൽകുന്നതായിരിക്കും എന്നൊക്കെ അവർ അഭിമാനപൂർവ്വം പറഞ്ഞിരുന്നു. 'ആ പ്രവാചകനെ വേഗം അയച്ചുതന്ന് ഞങ്ങളെ സഹായിക്കണേ' എന്ന് അവർ പ്രാർത്ഥി ക്കാറുമുണ്ടായിരുന്നു. അവർ പ്രതീക്ഷിച്ചും പ്രാർത്ഥിച്ചുംകൊണ്ടിരുന്ന ആ പ്രവാചകൻ വരുകയും അവരുടെ കൈവശമുള്ള വേദഗ്രന്ഥത്തെ - തൗറാത്തിനെ - ശരിവെച്ചു അതിന്റെ സത്യത സ്ഥാപിക്കുന്ന ഒരു വേദഗ്രന്ഥം - ഖുർആൻ-അവതരിക്കുകയും ചെയ്തപ്പോൾ അതാ അവരുടെ മട്ടെല്ലാം മാറി ! നബിﷺ ഇസ്റാഈൽ വർഗത്തിൽ പെട്ട ആളായില്ല അറബികളിൽപെട്ട ആളായിപ്പോയി, തങ്ങൾ മതമായി ആചരിക്കുന്ന എല്ലാ അന്ധവിശ്വാ സങ്ങളും ദുരാചാരങ്ങളും അദ്ദേഹം അനുവദിക്കുന്നുമില്ല. ഇതൊക്കെയാണ് നിഷേധത്തിന് കാരണം. അങ്ങനെ, ആ പ്രവാചകന്റെ കടുത്ത ശത്രുക്കളും പരിപൂർണ നിഷേധികളു മായി മാറുകയും, അല്ലാഹുവിന്റെ ശാപത്തിനും കോപത്തിനും പാത്രമാകുകയുമാണ് അവർ ചെയ്തത്. ഇതാണ് ഈ വചനത്തിൽ അല്ലാഹു പറയുന്നത്.

بِئْسَمَا ٱشْتَرَوْا۟ بِهِۦٓ أَنفُسَهُمْ أَن يَكْفُرُوا۟ بِمَآ أَنزَلَ ٱللَّهُ بَغْيًا أَن يُنَزِّلَ ٱللَّهُ مِن فَضْلِهِۦ عَلَىٰ مَن يَشَآءُ مِنْ عِبَادِهِۦ ۖ فَبَآءُو بِغَضَبٍ عَلَىٰ غَضَبٍ ۚ وَلِلْكَٰفِرِينَ عَذَابٌ مُّهِينٌ ﴿٩٠﴾

**﴾90﴿ യാതൊന്നിന് (പകരം) അവർ തങ്ങളെത്തന്നെ വിറ്റു കള ഞ്ഞുവോ അത് വളരെ ചീത്ത! അതാ യത്, അല്ലാഹു അവതരിപ്പിച്ചതിൽ അവർ അവിശ്വസിക്കുന്നത്. (അതെ) അല്ലാഹു തന്റെ അടിയാൻമാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവർക്ക് തന്റെ അനുഗ്രഹത്തിൽ നിന്ന് അവ തരിപ്പിച്ചു കൊടുക്കുന്നതിനാലുള്ള അസൂയകൊണ്ട്. അങ്ങനെ, അവർ കോപത്തിനുമേൽ കോപവുമായി മട ങ്ങി, (അതാണവർക്ക് ലഭിച്ച നേട്ടം) അവിശ്വാസികൾക്ക് നിന്ദ്യമായ ശിക്ഷയുമുണ്ട്.**

---

﴾90﴿ بِئْسَمَا യാതൊന്ന് വളരെ (എത്രയോ) ചീത്ത اشْتَرَوْا بِهِ അതിന് അവർ വിറ്റു, വാങ്ങി أَنفُسَهُمْ അവരുടെ സ്വന്തങ്ങളെ أَن يَكْفُرُوا അതായത് അവർ അവിശ്വസിക്കു ന്നത് بِمَا أَنزَلَ അവതരിപ്പിച്ചതിൽ اللَّهُ അല്ലാഹു بَغْيًا അക്രമമായിട്ട്, അസൂയകൊ ണ്ട് أَن يُنَزِّلَ ഇറക്കുന്നതിനാൽ اللَّهُ അല്ലാഹു مِن فَضْلِهِ അവന്റെ അനുഗ്രഹത്തിൽ നിന്ന് عَلَىٰ مَن ചിലരുടെമേൽ, യാതൊരുവന് يَشَاءُ അവൻ ഉദ്ദേശിക്കുന്നു مِنْ عِبَادِهِ അവന്റെ അടിയാൻമാരിൽ നിന്ന് فَبَاءُوا അങ്ങനെ അവർ മടങ്ങി (അവർ നേടി)

وَلِلْكَـٰفِرِينَ കോപവുംകൊണ്ട്, കോപത്തെ عَلَىٰ غَضَبٍ കോപത്തിനു മേൽ بِغَضَبٍ
അവിശ്വാസികൾക്കുണ്ട്താനും عَذَابٌ ശിക്ഷ مُّهِينٌ നിന്ദ്യകരമായ, അപമാനിക്കുന്ന

---

താൽകാലികമായ ദേഹേച്ഛകളും സ്വാർത്ഥ താൽപര്യങ്ങളും സംരക്ഷിക്കുവാൻ വേണ്ടിയാണവർ ക്വുർആനിൽ വിശ്വസിക്കാതെ അതിനെ നിഷേധിക്കുന്നത്. അതാകട്ടെ, അവരുടെ ഭാവിയെ എന്നെന്നേക്കും നഷ്ടപ്പെടുത്തുന്നതുമാണ്. അപ്പോൾ, അവിശ്വാസമാകുന്ന വിലവാങ്ങികൊണ്ട് തങ്ങളെത്തന്നെ വിറ്റു നശിപ്പിക്കുകയാണവർ ചെയ്യുന്നത്. ക്രയവിക്രയങ്ങളിൽ വിൽക്കപ്പെടുന്ന വസ്തുവെക്കാൾ പ്രിയംകരമായത് അതിന് പകരം ലഭിക്കുന്ന വിലയായിരിക്കുമല്ലോ. ഇവിടെ നേരെ മറിച്ചാണുള്ളത്. വിറ്റ് നശിപ്പിച്ചത് ശാശ്വതമായ ഭാവിവിജയവും പകരം കിട്ടിയത് ശാശ്വതമായ ശിക്ഷയുമാകുന്നു. അപ്പോൾ ഇതിനെക്കാൾ ബുദ്ധിഹീനമായ ഇടപാട് മറ്റെന്താണ് ?! അവരുടെ നിഷേധത്തിന് കാരണം, തങ്ങളുടെ വർഗത്തിൽ പെടാത്ത ഒരാൾക്ക് - നബിﷺക്കു - പ്രവാചകത്വം ലഭിച്ചതിലുള്ള അസൂയയാണല്ലോ. എന്നാൽ, പ്രവാചകത്വമാകട്ടെ, ഏതെങ്കിലും വിഭാഗത്തിന്റെ കുത്തകാവകാശമോ, വല്ല യോഗ്യതകൊണ്ടും സിദ്ധിക്കുന്നതോ അല്ല. അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് അവൻ നൽകുന്ന ഒരനുഗ്രഹം മാത്രമാണ്. അങ്ങനെ, പലനിലക്കും അല്ലാഹുവിന്റെ കോപത്തിന് മുമ്പേ വിധേയരായ അവർ, ക്വുർആനിലും മുഹമ്മദ് നബിﷺയിലുമുള്ള അവിശ്വാസം നിമിത്തം വീണ്ടും അല്ലാഹുവിന്റെ കോപത്തിന് പാത്രമായിരിക്കുകയാണ്. ഇതാണ് ആ ക്രയവിക്രയംകൊണ്ട് അവർക്ക് കിട്ടിയ നേട്ടം.

اشْتَرَوْا എന്ന ക്രിയക്കാണ് 'അവർ വിറ്റു' എന്ന് വിവർത്തനം നൽകിയത്. 'അവർ വാങ്ങി' എന്നും അതിന് വിവർത്തനം നൽകാം. ഈ അർത്ഥത്തിലാണ് ആ വാക്കിന്റെ അധികം ഉപയോഗവും. ക്രയവിക്രയത്തിൽ ഇരുഭാഗത്ത് നിന്നും, സാധനം കൈമാറുമ്പോൾ അതിൽ വിലയായി ഗണിക്കപ്പെടുന്ന സാധനം ആർ കൈപ്പറ്റുന്നുവോ അവനെ സംബന്ധിച്ചിടത്തോളം ആ ഇടപാടിന് വിൽപന എന്നും, മറ്റേ സാധനം കൈപ്പറ്റുന്നവനെ സംബന്ധിച്ചടത്തോളം അതിന് വാങ്ങുക എന്നും, പറയുന്നുവെന്ന് മാത്രം. അതിനാൽ, ഒരു വസ്തുവിന് പകരം മറ്റൊരു വസ്തു കൈമാറുകയെന്ന നിലക്ക് വിൽപനയിലും വാങ്ങലിലും അത് ഉപയോഗിക്കാറുണ്ട്. ഇവിടെ 'വാങ്ങുക' എന്ന് തന്നെ അതിന് അർത്ഥം കൽപിച്ചാലും - അങ്ങിനെ അർത്ഥം കൽപിക്കപ്പെട്ടിട്ടുമുണ്ട്-സാരം ഏതാണ്ട് മേൽ വിവരിച്ചപോലെത്തന്നെയായിരിക്കും കലാശിക്കുക.

وَإِذَا قِيلَ لَهُمْ ءَامِنُوا۟ بِمَآ أَنزَلَ ٱللَّهُ قَالُوا۟ نُؤْمِنُ بِمَآ أُنزِلَ عَلَيْنَا وَيَكْفُرُونَ بِمَا وَرَآءَهُۥ وَهُوَ ٱلْحَقُّ مُصَدِّقًا لِّمَا مَعَهُمْ ۗ قُلْ فَلِمَ تَقْتُلُونَ

**﴾91﴿ അവരോട്: 'അല്ലാഹു അവതരിപ്പിച്ചിട്ടുള്ളതിൽ വിശ്വസിക്കുവിൻ' എന്നു പറയപ്പെട്ടാൽ, അവർ പറയും: 'ഞങ്ങൾക്ക് ഇറക്കപ്പെട്ടതിൽ ഞങ്ങൾ വിശ്വസിക്കുന്നു' എന്ന് അതിനപ്പുറമുള്ളതിൽ അവർ അവിശ്വസിക്കുകയും ചെയ്യുന്നു. അതാവട്ടെ, അവരുടെ കൂടെയുള്ളതിനെ (ശരിവെച്ച്) സത്യമാക്കിക്കൊണ്ടുള്ള യഥാർത്ഥമാ**

أَنۢبِيَآءَ ٱللَّهِ مِن قَبۡلُ إِن كُنتُم مُّؤۡمِنِينَ ﴿٩١﴾

**ണ്താനും (എന്നിട്ടും) (നബിയേ)പറയുക : എന്നാൽ നിങ്ങൾ എന്തിനാണ് മുമ്പ് അല്ലാഹുവിന്റെ നബിമാരെ കൊലപ്പെടുത്തിയിരുന്നത്-നിങ്ങൾ വിശ്വാസികളാണെങ്കിൽ!**

۞ وَلَقَدۡ جَآءَكُم مُّوسَىٰ بِٱلۡبَيِّنَٰتِ ثُمَّ ٱتَّخَذۡتُمُ ٱلۡعِجۡلَ مِنۢ بَعۡدِهِۦ وَأَنتُمۡ ظَٰلِمُونَ ﴿٩٢﴾

**《92》 മൂസാ നിങ്ങൾക്ക് വ്യക്തമായ തെളിവുകൾ കൊണ്ടുവരികയുണ്ടായല്ലോ. പിന്നെ, അതിനുശേഷം നിങ്ങൾ അക്രമികളായും കൊണ്ട് പശുക്കുട്ടിയെ നിങ്ങൾ ഉണ്ടാക്കി (ആരാധിച്ചു)**

---

《91》 وَإِذَاقِيلَ പറയപ്പെട്ടാൽ لَهُمْ അവരോട് آمِنُوا നിങ്ങൾ വിശ്വസിക്കുവിൻ بِمَاأَنْزَلَ അവതരിപ്പിച്ചതിൽ اللّٰهُ അല്ലാഹു قَالُوا അവർ പറയുകയായി نُؤْمِنُ ഞങ്ങൾ വിശ്വസിക്കുന്നു بِمَاأُنْزِلَ ഇറക്കപ്പെട്ടതിൽ عَلَيْنَا ഞങ്ങൾക്ക് وَيَكْفُرُونَ അവർ അവിശ്വസിക്കുകയും ചെയ്യും بِمَاوَرَاءَهُ അതിനപ്പുറമുള്ളതിൽ وَهُوَ അതാകട്ടെ الْحَقُّ യഥാർത്ഥമാണ് مُصَدِّقًا സത്യമാക്കിക്കൊണ്ട് لِمَا യാതൊന്നിനെ مَعَهُمْ അവരുടെ കൂടെയുള്ള قُلْ നീ പറയുക فَلِمَ എന്നാലെന്തിന്? تَقْتُلُونَ നിങ്ങൾ കൊല്ലുന്നു أَنْبِيَاءَاللهِ അല്ലാഹുവിന്റെ നബി (പ്രവാചകൻ)മാരെ مِنْ قَبْلُ മുമ്പ് إِنْ كُنْتُمْ നിങ്ങളാണെങ്കിൽ مُؤْمِنِينَ വിശ്വാസികൾ 《92》 وَلَقَدْجَاءَكُمْ തീർച്ചയായും നിങ്ങൾക്ക് വന്നിട്ടുണ്ട് مُوسَى മൂസാ بِالْبَيِّنَاتِ വ്യക്തമായ തെളിവുകൾകൊണ്ട് ثُمَّ اتَّخَذْتُمُ പിന്നെ നിങ്ങൾ ഉണ്ടാക്കി, ഏർപ്പെടുത്തി الْعِجْلَ പശുക്കുട്ടിയെ مِنْ بَعْدِهِ അതിന് ശേഷം وَأَنْتُمْ നിങ്ങൾ (ആയിക്കൊണ്ട്) ظَالِمُونَ അക്രമികൾ

---

അല്ലാഹു അവതരിപ്പിച്ചതിലെല്ലാം വിശ്വസിക്കൽ നിർബന്ധമാണല്ലോ. അപ്പോൾ നിങ്ങൾ ഖുർആനിൽ വിശ്വസിക്കേണ്ടതില്ലേ എന്ന് യഹൂദികളോട് പറയപ്പെട്ടാൽ, ഞങ്ങൾക്ക് അവതരിപ്പിക്കപ്പെട്ട ഗ്രന്ഥത്തിൽ ഞങ്ങൾ വിശ്വസിക്കുന്നുണ്ട്. ഞങ്ങൾക്ക് അത് തന്നെ മതി എന്നായിരിക്കും അവരുടെ ഉത്തരം. ഖുർആനാണെങ്കിൽ അവർക്ക് അവതരിപ്പിക്കപ്പെട്ട ആ ഗ്രന്ഥത്തെ നിഷേധിക്കുകയല്ല - അതിന്റെ സത്യത സ്ഥാപിക്കുകയാണ് - ചെയ്യുന്നതും. എന്നിട്ടും അതിലവർ അവിശ്വസിക്കുകയാണ് ചെയ്യുന്നത്. ആ നിലക്ക് വേദത്തെപ്പറ്റി അറിയാത്തവരായ അറബികളെക്കാൾ വിശ്വാസത്തിലേക്ക് മുന്നോട്ട് വരേണ്ടവരാണവർ. എന്നാൽ അവരുടെ കയ്യിലുള്ള ആ ഗ്രന്ഥത്തിൽ അവർ വിശ്വസിക്കുന്നുവെന്ന് പറഞ്ഞത് ശരിയാണോ? അല്ല. അതിലവർ ശരിക്ക് വിശ്വസിക്കുന്നുണ്ടെങ്കിൽ, മുമ്പ് അവരിലുണ്ടായിരുന്ന പല നബിമാരെയും അവർ കൊലപ്പെടുത്തുമായിരുന്നില്ല. അപ്പോൾ ആ പറഞ്ഞത് ശരിയല്ല. അത് മാത്രമോ? മൂസാ നബി (അ)യാണല്ലോ അവരുടെ പ്രവാചകൻമാരിൽ തലവൻ. അദ്ദേഹം അല്ലാഹുവിന്റെ ഏകത്വത്തിന് സുവ്യക്തങ്ങളായ പല ദൃഷ്ടാന്തങ്ങളും കൊണ്ടു വന്നിട്ടുകൂടി പശുക്കുട്ടിയെ ദൈവമാക്കി ആരാധിച്ചവരാണവർ. അപ്പോൾ ഖുർആനിലും നബി ﷺ യിലും അവർ വിശ്വസി

ക്കുന്നില്ലെന്ന് മാത്രമല്ല, അവരുടെ വേദഗ്രന്ഥമായ തൗറാത്തിലും അവരുടെ പ്രവാചകനായ മൂസാ നബി (അ)യിലും തന്നെ ശരിക്ക് വിശ്വാസമില്ലാത്തവരാണവർ.

وَإِذْ أَخَذْنَا مِيثَـٰقَكُمْ وَرَفَعْنَا فَوْقَكُمُ ٱلطُّورَ خُذُوا۟ مَآ ءَاتَيْنَـٰكُم بِقُوَّةٍ وَٱسْمَعُوا۟ ۖ

**﴾93﴿ നാം നിങ്ങളുടെ ഉറപ്പ് [കരാർ] വാങ്ങുകയും നിങ്ങളുടെ മീതെ നാം 'ത്വൂർ' [പർവ്വതം] ഉയർത്തുകയും ചെയ്ത സന്ദർഭം: 'നിങ്ങൾക്ക് നാം നൽകിയതിനെ നിങ്ങൾ ബലമായി പിടിക്കുവിൻ; കേൾക്കുകയും (മനസ്സിലാക്കുകയും)ചെയ്യുവിൻ' (എന്ന് പറഞ്ഞുംകൊണ്ട്)**

قَالُوا۟ سَمِعْنَا وَعَصَيْنَا

**അവർ പറഞ്ഞു: ഞങ്ങൾ കേട്ടു; ഞങ്ങൾ അനുസരണക്കേട് കാണിക്കുകയും ചെയ്യുന്നു.**

وَأُشْرِبُوا۟ فِى قُلُوبِهِمُ ٱلْعِجْلَ بِكُفْرِهِمْ ۚ قُلْ بِئْسَمَا يَأْمُرُكُم بِهِۦٓ إِيمَـٰنُكُمْ إِن كُنتُم مُّؤْمِنِينَ ﴿٩٣﴾

**അവരുടെ അവിശ്വാസം നിമിത്തം അവരുടെ ഹൃദയങ്ങളിൽ അവർക്ക് പശുക്കുട്ടി കുടിപ്പിക്കപ്പെടുക [പശുക്കുട്ടിയോടുള്ള സ്നേഹം നിറയുക]യും ചെയ്തിരിക്കുന്നു. നീ പറയുക: 'നിങ്ങളുടെ (ആ)വിശ്വാസം നിങ്ങളോട് കൽപിക്കുന്നത് വളരെ ചീത്തയത്രെ, നിങ്ങൾ വിശ്വാസികളാണെങ്കിൽ!'**

---

﴾93﴿ وَإِذْأَخَذْنَا നാം വാങ്ങിയ സന്ദർഭം مِيثَاقَكُمْ നിങ്ങളുടെ ഉറപ്പ്, കരാർ وَرَفَعْنَا നാം ഉയർത്തുകയും ചെയ്തു فَوْقَكُمْ നിങ്ങളുടെ മീതെ الطُّورَ ത്വൂർ പർവ്വതം خُذُوا നിങ്ങൾ പിടിച്ചു (എടുത്തു)കൊള്ളുവിൻ مَا آتَيْنَاكُمْ നിങ്ങൾക്ക് നാം നൽകിയത് بِقُوَّةٍ ബലമായി وَاسْمَعُوا നിങ്ങൾ കേൾക്കുകയും ചെയ്യുവിൻ قَالُوا അവർ പറഞ്ഞു سَمِعْنَا ഞങ്ങൾ കേട്ടു وَعَصَيْنَا ഞങ്ങൾ അനുസരണക്കേട് കാണിച്ചു, എതിർ പ്രവർത്തിക്കുന്നു وَأُشْرِبُوا അവർ കുടിപ്പിക്കപ്പെട്ടിരിക്കുന്നു فِي قُلُوبِهِمْ അവരുടെ ഹൃദയങ്ങളിൽ الْعِجْلَ പശുക്കുട്ടി بِكُفْرِهِمْ അവരുടെ അവിശ്വാസം നിമിത്തം قُلْ നീ പറയുക بِئْسَمَا യാതൊന്ന് വളരെ ചീത്ത يَأْمُرُكُمْ بِهِ അതിനെ നിങ്ങളോട് കൽപിക്കുന്നു إِيمَانُكُمْ നിങ്ങളുടെ വിശ്വാസം إِنْ كُنْتُمْ നിങ്ങൾ ആകുന്നുവെങ്കിൽ مُؤْمِنِينَ വിശ്വാസികൾ

---

ഇസ്റാഈല്യരോട് ഉറപ്പ് വാങ്ങിയെന്നും, പർവ്വതം ഉയർത്തിയെന്നും പറഞ്ഞത് മുമ്പ് 63-ാം വചനത്തിൽ പ്രസ്താവിച്ച അതേ സംഭവങ്ങൾ തന്നെ ഒന്നുകൂടി ആവർത്തിച്ചു ഓർമിപ്പിക്കുകയും അതോടൊപ്പം ബന്ധപ്പെട്ട ചില വിഷയങ്ങൾ കൂടി വിവരിക്കുക

യുമാണ് ഇവിടെ ചെയ്തിരിക്കുന്നത്. തൗറാത്ത് വളരെ കാര്യമായും കണിശമായും സ്വീകരിക്കണം, അതിലെ കൽപനകളെല്ലാം കേട്ട് മനസ്സിലാക്കണം എന്നൊക്കെ അവരോട് പറഞ്ഞപ്പോൾ അവർ പറഞ്ഞ മറുപടി سَمِعْنَا وَعَصَيْنَا (ഞങ്ങൾ കേട്ടു, അനുസരണക്കേട് കാണിക്കുകയും ചെയ്യുന്നു) എന്നായിരുന്നു. കാതുകൊണ്ട് കേട്ടുകൊള്ളാം, പക്ഷേ, പ്രവർത്തനത്തിൽ കൊണ്ടുവരുവാൻ തയ്യാറല്ല എന്ന് സാരം. വാക്കുകളിലും പ്രവൃത്തികളിലും ധിക്കാരവും ധാർഷ്ട്യവും കാണിക്കൽ ഇസ്റാഈല്യരുടെ പതിവാണല്ലോ. താങ്കളും താങ്കളുടെ റബ്ബും പോയി യുദ്ധം ചെയ്തുകൊള്ളുക. ഞങ്ങളിവിടെ ഇരിക്കുകയാണ് എന്നും, അല്ലാഹുവിനെ നേരിൽ കാണാതെ ഞങ്ങൾ താങ്കളെ വിശ്വസിക്കുകയില്ല എന്നും മറ്റും മൂസാ നബി (അ)യോട് പറഞ്ഞത് പോലെയുള്ള ഒരു വാക്കായിട്ടേ അവരെ സംബന്ധിച്ചിടത്തോളം ഇതിനെപ്പറ്റിയും കരുതേണ്ടതുള്ളൂ. ഒരു പക്ഷേ വായകൊണ്ട് അനുസരിച്ചുവെന്നും, ഭാവംകൊണ്ടും പ്രവൃത്തികൊണ്ടും അനുസരണക്കേട് കാണിക്കുകയാണുണ്ടായതെന്നും ആയിരിക്കാം ആ വാക്കിന്റെ ഉദ്ദേശ്യം. അല്ലെങ്കിൽ, മല ഉയർത്തി ഉറപ്പ് വാങ്ങിയപ്പോൾ കേട്ടനുസരിച്ചുകൊള്ളാമെന്ന് പറഞ്ഞുവെന്നും, പിന്നീട് കുറേ കഴിഞ്ഞപ്പോൾ അനുസരിക്കുവാൻ തയ്യാറല്ലെന്ന് പറഞ്ഞുവെന്നും ആവാം. (അല്ലാഹുവിനറിയാം)

وَأُشْرِبُوا فِي قُلُوبِهِمُ - الخ (അവരുടെ അവിശ്വാസം നിമിത്തം അവരുടെ ഹൃദയങ്ങളിൽ അവർക്ക് പശുക്കുട്ടി കുടിപ്പിക്കപ്പെട്ടിരിക്കുന്നു) എന്ന വാക്യം, അവർ ആരാധ്യവസ്തുവായി സ്വീകരിച്ച ആ പശുക്കുട്ടിയോട് അവർക്കുള്ള പ്രേമത്തിന്റെ ആധിക്യമാണ് ചൂണ്ടിക്കാട്ടുന്നത്. ആലങ്കാരികമായ ഒരു ഉന്നത സാഹിത്യശൈലിയിലാണ് ഈ വാചകമുള്ളത്. പശുക്കുട്ടിയെ അതിനോടുള്ള പ്രേമത്തെ ഒരു പാനീയത്തോടും, ഹൃദയങ്ങളെ വയറുകളോടും ഇതിൽ സാദൃശ്യപ്പെടുത്തിയിരിക്കുന്നു. വളരെ രുചികരവും ഹൃദ്യവുമായ പാനീയം മൂക്കറ്റം കുടിച്ചു വയറ് നിറഞ്ഞാലുണ്ടാകുന്ന ഒരു പ്രതീതിയാണ് ആ പശുക്കുട്ടിയോടുള്ള സ്നേഹത്തിൽ അവരുടേത്-ആകയാൽ അവരുടെ ഹൃദയത്തിലേക്ക് ഉപദേശങ്ങൾക്കൊന്നും പ്രവേശനമില്ലാതായിരിക്കുന്നു-എന്ന് ചുരുക്കം. ഞങ്ങൾ മുമ്പേ വിശ്വാസികളാണ്, എനി പുതുതായി ഒന്നിലും ഞങ്ങൾ വിശ്വസിക്കേണ്ടതില്ല എന്നാണല്ലോ യഹൂദികളുടെ വാദം. വിശ്വാസമാകട്ടെ സൽകർമങ്ങളിലേക്കും സൻമാർഗത്തിലേക്കുമാണ് നയിക്കുക. അവരുടെ നിലയാണെങ്കിൽ നേരെ മറിച്ചുമാണ്. ഇതിനെപ്പറ്റിയാണ് അവരോട് بِئْسَمَا يَأْمُرُكُم بِهِ إِيمَانُكُمْ (നിങ്ങളുടെ വിശ്വാസം നിങ്ങളോട് കൽപിക്കുന്നത് വളരെ ചീത്ത!)എന്ന് പറഞ്ഞിരിക്കുന്നത്. നിങ്ങൾ വിശ്വസിച്ചിട്ടുണ്ടെന്ന് പറയുന്നത് ശരിയല്ല; ശരിയാണെങ്കിൽ നിങ്ങളുടെ സ്ഥിതിഗതികൾ ഇപ്രകാരമാകുമായിരുന്നില്ല എന്ന് സൂചന.

قُلْ إِن كَانَتْ لَكُمُ ٱلدَّارُ ٱلْـَٔاخِرَةُ عِندَ ٱللَّهِ خَالِصَةً مِّن دُونِ ٱلنَّاسِ فَتَمَنَّوُا۟ ٱلْمَوْتَ إِن كُنتُمْ صَـٰدِقِينَ ﴿٩٤﴾

﴾94﴿ **(നബിയേ) പറയുക: 'പരലോക ഭവനം (മറ്റുള്ള) മനുഷ്യരെക്കൂടാതെ, അല്ലാഹുവിങ്കൽ നിങ്ങൾക്ക് മാത്രമായുള്ളതാണെങ്കിൽ, നിങ്ങൾ മരിക്കുവാൻ കൊതിക്കുവിൻ-നിങ്ങൾ സത്യം പറയുന്നവരാണെങ്കിൽ!'**

وَلَن يَتَمَنَّوْهُ أَبَدًۢا بِمَا قَدَّمَتْ أَيْدِيهِمْ ۗ وَٱللَّهُ عَلِيمٌۢ بِٱلظَّـٰلِمِينَ ﴿٩٥﴾

**《95》 അവരുടെ കൈകൾ മുൻചെയ്തുവെച്ചിട്ടുള്ളത് നിമിത്തം അവർ അതിന് ഒരു കാലത്തും കൊതിക്കുകയില്ല തന്നെ. അല്ലാഹു അക്രമികളെപ്പറ്റി (ശരിക്ക്) അറിയുന്നവനാകുന്നു.**

وَلَتَجِدَنَّهُمْ أَحْرَصَ ٱلنَّاسِ عَلَىٰ حَيَوٰةٍ وَمِنَ ٱلَّذِينَ أَشْرَكُوا۟ ۚ

**《96》 നിശ്ചയമായും മനുഷ്യരിൽവെച്ച് ജീവിതത്തിന് ഏറ്റവും ആർത്തിയുള്ളവരായി അവരെ നീ കണ്ടെത്തുക തന്നെ ചെയ്യും: 'ശിർക്ക്' [ബഹുദൈവ വിശ്വാസം] സ്വീകരിച്ചവരെക്കാൾ തന്നെയും**

يَوَدُّ أَحَدُهُمْ لَوْ يُعَمَّرُ أَلْفَ سَنَةٍ وَمَا هُوَ بِمُزَحْزِحِهِۦ مِنَ ٱلْعَذَابِ أَن يُعَمَّرَ ۗ

**അവരിൽ ഒരാൾ [ഓരോരുത്തൻ] മോഹിക്കുന്നു, തനിക്ക് ആയിരം കൊല്ലം ആയുസ്സ് നൽകപ്പെട്ടിരുന്നെങ്കിൽ എന്ന്! അവന് ദീർഘായുസ്സ് നൽകപ്പെടുന്നത് അവനെ ശിക്ഷയിൽ നിന്ന് അകറ്റിക്കളയുന്നതല്ലതാനും.**

وَٱللَّهُ بَصِيرٌۢ بِمَا يَعْمَلُونَ ﴿٩٦﴾

**അല്ലാഹു അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനാകുന്നു.**

---

《94》 قُلْ നീ പറയുക إِنْ كَانَتْ ആണെങ്കിൽ, ആയിരുന്നാൽ لَكُمُ നിങ്ങൾക്ക് الدَّارُ الْآخِرَةُ പരലോക ഭവനം عِنْدَ اللَّهِ അല്ലാഹുവിങ്കൽ خَالِصَةً മാത്രമായി مِنْ دُونِ കൂടാതെ, പുറമെ النَّاسِ മനുഷ്യരെ فَتَمَنَّوُا എന്നാൽ നിങ്ങൾ കൊതിക്കുവിൻ الْمَوْتَ മരണം, മരിക്കാൻ إِنْ كُنْتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യം പറയുന്നവർ 《95》 وَلَنْ يَتَمَنَّوْهُ അവർ അതിന് കൊതിക്കുകയേ ഇല്ല أَبَدًا ഒരു കാലത്തും بِمَا قَدَّمَتْ മുൻ ചെയ്തത് നിമിത്തം أَيْدِيهِمْ അവരുടെ കൈകൾ وَاللَّهُ അല്ലാഹു عَلِيمٌ (വളരെ) അറിയുന്നവനാണ് بِالظَّالِمِينَ അക്രമികളെപ്പറ്റി 《96》 وَلَتَجِدَنَّهُمْ തീർച്ചയായും അവരെ നീ കണ്ടെത്തുകതന്നെ ചെയ്യും أَحْرَصَ النَّاسِ മനുഷ്യരിൽ ഏറ്റവും മോഹമുള്ളവരായി عَلَىٰ حَيَاةٍ ജീവിതത്തിന് وَمِنَ الَّذِينَ യാതൊരു കൂട്ടരെക്കാളും أَشْرَكُوا അവർ ശിർക്ക് സ്വീകരിച്ചു يَوَدُّ മോഹിക്കുന്നു أَحَدُهُمْ അവരിലൊരാൾ لَوْ يُعَمَّرُ അവന് ദീർഘായുസ്സ് നൽകപ്പെട്ടിരുന്നെങ്കിൽ എന്ന് أَلْفَ سَنَةٍ ആയിരം കൊല്ലം وَمَا هُوَ അതല്ലതാനും بِمُزَحْزِحِهِ അവനെ അകറ്റികളയുന്നത് مِنَ الْعَذَابِ ശിക്ഷയിൽ നിന്ന് أَنْ يُعَمَّرَ അവന്

ദീർഘായുസ്സ് നൽകപ്പെടൽ وَاللَّهُ അല്ലാഹു بَصِيرٌ കണ്ടറിയുന്നവനാണ് بِمَا يَعْمَلُونَ അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി

പരലോക ഭവനം ( الدَّارُ الآخِرَةُ ) കൊണ്ടുദ്ദേശ്യം സ്വർഗമത്രെ. സ്വർഗം കുത്തകാവകാശമാണെന്നും, മറ്റാരും സ്വർഗത്തിൽ പ്രവേശിക്കയില്ലെന്നും, തങ്ങൾ അല്ലാഹുവിന്റെ ഇഷ്ടക്കാരും മക്കളുമാണെന്നുമൊക്കെ യഹൂദികൾ വാദിക്കുന്നു.

ക്രിസ്ത്യാനികളിലുമുണ്ട് ഈ വാദങ്ങൾ (2:80, 2:111, 5:20 നോക്കുക) ഈ വാദത്തെ അല്ലാഹു അടിയോടെ ഖണ്ഡിക്കുകയും കളവാണെന്ന് സ്ഥാപിക്കുകയും ചെയ്യുന്നു. സത്യമായും, ആത്മാർത്ഥയോടുകൂടിയുമാണ് അവർ ഈ വാദം പുറപ്പെടുവിക്കുന്നതെങ്കിൽ അവരൊന്ന് മരിക്കുവാൻ കൊതിക്കട്ടെ എന്ന് പറഞ്ഞു അല്ലാഹു മതിയാക്കുന്നില്ല. ഒരു കാലത്തും അവരതിന് തയ്യാറാകുകയില്ലെന്ന് കൂടി ഉറപ്പിച്ചു പറഞ്ഞിരിക്കുന്നു. അത്രയുമല്ലാ എല്ലാ മനുഷ്യരെക്കാളും – പരലോകത്തിൽ വിശ്വസിക്കാത്ത മുശ്രിക്കുകളെക്കാൾ പോലും – ജീവിക്കുവാനുള്ള ആഗ്രഹമാണവർക്കുള്ളതെന്നും, ഒരുപക്ഷേ ആയിരം കൊല്ലത്തെ ജീവിതം അവരിൽ ആർക്കെങ്കിലും ലഭിച്ചാൽ തന്നെയും അതുകൊണ്ട് അവന് ശിക്ഷക്കു യാതൊരു ഒഴിവും ലഭിക്കുവാൻ പോകുന്നില്ലെന്നും കൂടി വ്യക്തമാക്കിയിരിക്കുന്നു.

فَتَمَنَّوُا الْمَوْتَ (നിങ്ങൾ മരിക്കുവാൻ കൊതിക്കുവിൻ) എന്ന് പറഞ്ഞതിന്റെ താൽപര്യം അവർ അവരുടെ മനസ്സുകൊണ്ട് മോഹിക്കുക എന്നാവാൻ തരമില്ല. കാരണം മനസ്സിൽ ഒട്ടും മോഹമില്ലാതെത്തന്നെ 'ഞങ്ങൾ മോഹിക്കുന്നു' എന്നു പറയുന്ന പക്ഷം അത് കളവാണെന്ന് സ്ഥാപിക്കുവാൻ പ്രയാസമാണല്ലോ. അത്കൊണ്ട് تَمَنَّوْا (നിങ്ങൾ കൊതിക്കുവിൻ) എന്നു പറഞ്ഞതിന്റെ സാരം രണ്ട് പ്രകാരത്തിൽ ക്വുർആൻ വ്യാഖ്യാതാക്കൾ വിവരിച്ചിരിക്കുന്നു.

(1) ഞങ്ങൾ മരിച്ചാൽ നന്നായേനേ എന്ന് അവർ വായകൊണ്ട് പറയുക എന്നാണുദ്ദേശ്യം. ക്വുർആന്റെ വാക്കിനോട് കൂടുതൽ യോജിച്ചത് ഇതാണെന്നും ഇതിനാണ് മുൻഗണന നൽകേണ്ടതെന്നുമാണ് ഇമാം റാസി (റ) പറയുന്നത്.

(2) മുസ്‌ലിംകളും യഹൂദികളുമാകുന്ന ഇരുകക്ഷികളിൽ അസത്യവാദിയായ കക്ഷി ഏതാണോ ആ കക്ഷി മരണമടയട്ടെ എന്നു പ്രാർത്ഥിക്കുവാൻ അവർ തയ്യാറാകുക എന്നാണ് സാരം. ഇബ്നു അബ്ബാസ് (റ) ന്റെ അഭിപ്രായം ഇതാണ്. ഇതനുസരിച്ച് ഇത് യഹൂദികളോടുള്ള ഒരു മുബാഹലഃ (അന്യോന്യം ശാപപ്രാർത്ഥന നടത്തൽ) ക്കുള്ള (*) വെല്ലുവിളിയായിരിക്കും. ഇബ്നുകഥീർ (റ)ശരിവെച്ചിരിക്കുന്നത് ഈ അഭിപ്രായമാകുന്നു. ഒന്നാമത്തെ അഭിപ്രായത്തെ അദ്ദേഹം വിമർശിച്ചിരിക്കുകയാണ്. വിമർശനത്തിന്റെ ചുരുക്കം ഇതാകുന്നു:–

ആ വ്യാഖ്യാനം യഹൂദികൾക്കെതിരിൽ ന്യായീകരിക്കാവതല്ല. അവരുടെ

***(*) ഇരുകക്ഷികളിൽ വ്യാജവാദിയായ കക്ഷി ഏതാണോ അതിന്റെ മേൽ അല്ലാഹുവിന്റെ ശാപത്തിനും ശിക്ഷക്കും വേണ്ടി ഇരുകൂട്ടരും പ്രാർത്ഥിക്കുന്നതിനാണ് മുബാഹലഃ ( مُبَاهَلَة ) എന്നു പറയുന്നത്. ക്രിസ്ത്യാനികളെ ഒരു മുബാഹലഃക്ക് ആഹ്വാനം ചെയ്ത വിവരം ആലുഇംറാൻ 61 ൽ വെച്ചുകാണാവുന്നതാണ്.***

വാദത്തിൽ അവർ സത്യവാൻമാരാണെന്ന് അവർ വിശ്വസിക്കുന്നത്കൊണ്ട് അവർ മരണത്തിന് കൊതിച്ചുകൊള്ളണമെന്നില്ല. മരണമോഹവും നൻമയും തമ്മിൽ അഭേദ്യമായ ബന്ധമൊന്നുമില്ല. എത്രയോ നല്ല മനുഷ്യർ മരണപ്പെടുവാൻ മോഹിക്കാത്തവരായുണ്ട്. കൂടുതൽ പദവികൾ ലഭിക്കുവാനായിരിക്കും അവരുടെ മോഹം. ആയുസ്സ് വർദ്ധിച്ചു കിട്ടുകയും കർമം നന്നായിരിക്കുകയും ചെയ്തവനാണ് നിങ്ങളിൽ വെച്ച് ഉത്തമൻ എന്ന് ഹദീഥിൽ വന്നിട്ടുമുണ്ട്. യഹൂദികൾ ഇങ്ങനെ പറയുവാനും ഇടയുണ്ട്: 'മുസ്‌ലിംകളേ, നിങ്ങൾ സ്വർഗാവകാശികളാണെന്നു നിങ്ങൾ പറയുന്നുവല്ലോ, എന്നിട്ടും നിങ്ങൾ ആരോഗ്യമുള്ളപ്പോൾ മരിക്കുവാൻ കൊതിക്കുന്നില്ല. എന്നിരിക്കെ, നിങ്ങൾക്ക് ബാധകമാകാത്ത ആ കാര്യം ഞങ്ങൾക്ക് ബാധകമാക്കുന്നതെങ്ങിനെ?' പ്രസ്തുത വ്യാഖ്യാനത്തിന്റെ ന്യൂനതയാണിത്. ഇബ്നു അബ്ബാസ് (റ)ന്റെ വ്യാഖ്യാന പ്രകാരം ഈ ദോഷമൊന്നുമില്ല, നിങ്ങൾ സ്വർഗാവകാശികളും അല്ലാഹുവിന്റെ ഇഷ്ടക്കാരുമൊക്കെയാണെന്ന് നിങ്ങൾക്ക് ശരിക്കു വിശ്വാസമുണ്ടെങ്കിൽ നിങ്ങൾ ഒരു മുബാഹലഃക്കു തയ്യാറാകുവിൻ. അഥവാ രണ്ടു കൂട്ടരിൽ വ്യാജവാദിയായ കക്ഷി ഏതാണെങ്കിൽ അവർ മരണമടയട്ടെ എന്ന് പ്രാർത്ഥന നടത്തുക എന്നാണ് ആ വ്യാഖ്യാനത്തിന്റെ താൽപര്യം. മുബാഹലഃ വ്യാജവാദികളെ തീർച്ചയായും നശിപ്പിക്കുമെന്ന് യഹൂദികൾക്ക് അറിയാവുന്നത് കൊണ്ട് അവരതിന് തയ്യാറായില്ല. ഈ മുബാഹലഃക്ക് **تَمَنِّى** (കൊതിക്കുക) എന്നു പറയുവാൻ കാരണം അസത്യത്തിന്റെ കക്ഷിയെ അല്ലാഹു നശിപ്പിച്ചാൽ നന്നായേനേ എന്ന് സത്യത്തിന്റെ കക്ഷിക്കു കൊതിയുണ്ടാകുന്നതാണ്; വ്യക്തമായ തെളിവുള്ളപ്പോൾ വിശേഷിച്ചും.

ഏതായാലും യഹൂദികൾ ഈ വെല്ലുവിളിയെ നേരിടാൻ ധൈര്യപ്പെട്ടില്ല. ധൈര്യപ്പെടുകയില്ലെന്ന് അല്ലാഹു തീർത്തു പറയുകയും ചെയ്തിട്ടുണ്ടല്ലോ. അപ്പോൾ, നബി തിരുമേനിﷺയുടെ സത്യതക്ക് ഒന്നല്ല – രണ്ട് തെളിവുകൾ തന്നെ–ഈ വെല്ലുവിളി ഉൾക്കൊള്ളുന്നു. യഹൂദികളോടുള്ള ഈ വെല്ലുവിളി സൂറത്തുൽ ജുമുഅഃയിലും ആവർത്തിക്കപ്പെട്ടു കാണാം **فلله الحجة البالغة**

## വിഭാഗം – 12

قُلْ مَن كَانَ عَدُوًّا لِّجِبْرِيلَ فَإِنَّهُۥ نَزَّلَهُۥ عَلَىٰ قَلْبِكَ بِإِذْنِ ٱللَّهِ مُصَدِّقًا لِّمَا بَيْنَ يَدَيْهِ وَهُدًى وَبُشْرَىٰ لِلْمُؤْمِنِينَ ﴿٩٧﴾

**﴾97﴿ (നബിയേ) പറയുക: ആരെങ്കിലും ജിബ്‌രീലിന് ശത്രുവാണെങ്കിൽ (ആയിക്കൊള്ളട്ടെ)! എന്നാൽ, അദ്ദേഹമത്രെ അല്ലാഹുവിന്റെ ഉത്തരവ് പ്രകാരം അത് [ക്വുർആൻ] നിന്റെ ഹൃദയത്തിൽ അവതരിപ്പിച്ചത്. അതിന്റെ മുമ്പിലുള്ളതിനെ സത്യമാക്കിക്കൊണ്ടും, സത്യവിശ്വാസികൾക്ക് മാർഗദർശനവും, സന്തോഷ വാർത്തയുമായിക്കൊണ്ടും.**

مَن كَانَ عَدُوًّا لِّلَّهِ وَمَلَٰٓئِكَتِهِۦ

**﴾98﴿ ആരെങ്കിലും അല്ലാഹുവിനും അവന്റെ മലക്കുകൾക്കും അവന്റെ**

| وَرُسُلِهِۦ وَجِبْرِيلَ وَمِيكَىٰلَ فَإِنَّ ٱللَّهَ عَدُوٌّ لِّلْكَٰفِرِينَ ﴿٩٨﴾ | **റസൂലുകൾക്കും ജിബ്‌രീലിനും മീകാഈലിനും ശത്രുവാണെങ്കിൽ (അവർ അറിഞ്ഞിരിക്കട്ടെ): എന്നാൽ, നിശ്ചയമായും അല്ലാഹു (ആ) അവിശ്വാസികൾക്ക് ശത്രുവാകുന്നു.** |
|---|---|

﴾97﴿ قُلْ നീ പറയുക مَن كَانَ ആരെങ്കിലുമാണെങ്കിൽ عَدُوًّا ശത്രു لِجِبْرِيلَ ജിബ്‌രീലിന് فَإِنَّهُ എന്നാലദ്ദേഹം نَزَّلَهُ അതിനെ അവതരിപ്പിച്ചു عَلَىٰ قَلْبِكَ നിന്റെഹൃദയത്തിൽ بِإِذْنِ ഉത്തരവ് (അനുമതി)പ്രകാരം ٱللَّهِ അല്ലാഹുവിന്റെ مُصَدِّقًا സത്യമാക്കിക്കൊണ്ട് لِّمَا بَيْنَ يَدَيْهِ അതിന്റെ മുമ്പിലുള്ളതിനെ وَهُدًى മാർഗദർശനമായും وَبُشْرَىٰ സന്തോഷവാർത്തയായും لِلْمُؤْمِنِينَ സത്യവിശ്വാസികൾക്ക് ﴾98﴿ مَن كَانَ ആരെങ്കിലുമായാൽ عَدُوًّا ശത്രു لِّلَّهِ അല്ലാഹുവിന് وَمَلَٰٓئِكَتِهِۦ അവന്റെ മലക്കുകൾക്കും وَرُسُلِهِۦ അവന്റെ റസൂലുകൾക്കും, ദൂതൻമാർക്കും وَجِبْرِيلَ ജിബ്‌രീലിനും وَمِيكَىٰلَ മീകാഈലിനും فَإِنَّ ٱللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു عَدُوٌّ ശത്രുവാണ് لِّلْكَٰفِرِينَ അവിശ്വാസികൾക്ക്.

ജിബ്‌രീൽ (അ) തങ്ങളുടെ ശത്രുവാണെന്നും, അതിനാൽ അദ്ദേഹം കൊണ്ടുവന്നു തന്ന ക്വുർആൻ തങ്ങൾക്ക് സ്വീകാര്യമല്ലെന്നും യഹൂദികൾ പറഞ്ഞതിനെത്തുടർന്നാണ് ഈ വചനങ്ങൾ അവതരിച്ചതെന്നുള്ളതിൽ വ്യാഖ്യാതാക്കൾക്കിടയിൽ ഭിന്നാഭിപ്രായമില്ല. ജിബ്‌രീലിനെ ആരെങ്കിലും ശത്രുവായി ഗണിക്കുന്നുവെങ്കിൽ ഗണിക്കട്ടെ, അതിന്റെ ഫലം അവർക്ക് കാണാം. എന്നാൽ, അവർ ഒരു യഥാർത്ഥം അറിഞ്ഞിരിക്കട്ടെ: അല്ലാഹുവിന്റെ ഉത്തരവ്പ്രകാരമാണ് നബിﷺക്ക് അദ്ദേഹം ക്വുർആൻ അവതരിപ്പിച്ചിരിക്കുന്നത്. അല്ലാതെ, അദ്ദേഹത്തിന്റെ സ്വന്തം ഇഷ്ടത്തിനൊത്ത് അവതരിപ്പിച്ചതൊന്നുമല്ല. അല്ലാഹുവിന്റെ ഒരു ദൂതൻ മാത്രമാണദ്ദേഹം. ക്വുർആനാകട്ടെ, മുൻ വേദങ്ങളെ നിഷേധിക്കുന്നുമില്ല. അവയുടെ സത്യത സ്ഥാപിക്കുക മാത്രമാണ് ചെയ്യുന്നത്. അതോടുകൂടി സത്യവിശ്വാസികൾക്ക് അത് സൻമാർഗദായകവും, വമ്പിച്ച നേട്ടങ്ങളെക്കുറിച്ച് സന്തോഷവാർത്ത അറിയിക്കുന്നതുമാണ്താനും. എന്നിരിക്കെ, ജിബ്‌രീലിനോട് പകവെക്കുന്നവർ, അല്ലാഹുവിനോടും, അവന്റെ ദൂതന്മാരായ ജിബ്‌രീൽ, മീകാഈൽ തുടങ്ങിയ മലക്കുകളോടും, മനുഷ്യദൂതൻമാരായ പ്രവാചകൻമാരോടും പകവെക്കുകയാണ് ചെയ്യുന്നത്. ഇതാകട്ടെ തനി കുഫ്‌റും നിഷേധവുമാണ്. അല്ലാഹു അവരുടെ ശത്രുവുമാകുന്നു. എന്നൊക്കെയാണ് അല്ലാഹു അവരോട് പറഞ്ഞതിന്റെ സാരം.

നബി തിരുമേനിﷺയും, യഹൂദികളും തമ്മിൽ നടന്ന ഒരു സംഭാഷണത്തിൽ, അവിടുത്തെ പ്രവാചകത്വത്തെ സംബന്ധിച്ച ഒരു വാഗ്വാദത്തിലായിരുന്നു അവർ ജിബ്‌രീൽ (അ) തങ്ങളുടെ ശത്രുവാണെന്ന് പറഞ്ഞതെന്നും, അതല്ല, ഉമറും (റ) അവരും തമ്മിൽ നടന്ന ഒരു സംഭാഷണത്തിലാണ് അതുണ്ടായതെന്നും കാണിക്കുന്ന രണ്ട്തരം രിവായത്തുകൾ കാണാം. എങ്കിലും നബിﷺ യുമായി നടന്ന സംഭാഷണത്തിലാണെന്നുള്ള രിവായത്തുകൾക്കാണ് മുൻഗണനയുള്ളത്. രണ്ടായിരുന്നാലും അവയുടെ സാരം ചുരുക്കത്തിൽ ഇതാണ്: യഹൂദികൾ ചില ചോദ്യങ്ങൾ ഉന്നയിച്ചു. മറുപടി അവർ സമ്മതിക്കേണ്ടിവരുകയും ചെയ്തു. എന്നാൽ പിന്നെ നിങ്ങൾ എന്തുകൊണ്ട് നബിﷺയിൽ വിശ്വസിക്കുന്നില്ല? എന്ന് ചോദിക്കപ്പെട്ടപ്പോൾ അവർ മറുപടി പറഞ്ഞത് ഇങ്ങനെ

യായിരുന്നു: നബിﷺക്ക് വഹ്‌യ് കൊണ്ടുവരുന്നത് ജിബ്‌രീലാകകൊണ്ടാണ് ഞങ്ങൾ വിശ്വസിക്കാത്തത്. അദ്ദേഹം ഞങ്ങളുടെ ശത്രുവാണ്. ആപത്തുകളും ശിക്ഷകളുമായി വരുന്ന ആളാണദ്ദേഹം. മീകാഈലാണ് കൊണ്ടുവരുന്നതെങ്കിൽ ഞങ്ങൾ വിശ്വസിക്കുമായിരുന്നു. അദ്ദേഹം ഞങ്ങളുടെ മിത്രമാണ്.

അനസ് (റ) പ്രസ്താവിച്ചതായി ബുഖാരി (റ) മുതലായവർ ഉദ്ധരിച്ച ഒരു ഹദീഥിൽ വന്നിട്ടുള്ളതിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: 'റസൂൽ തിരുമേനി' മദീനയിൽ വന്ന വിവരം അറിഞ്ഞ് അബ്ദുല്ലാഹിബ്നു സലാം (റ) തിരുമേനിയുടെ അടുക്കൽ വന്നു. പ്രവാചകൻമാർക്കല്ലാതെ മറുപടി പറയുവാൻ കഴിയാത്ത ചില കാര്യങ്ങളെക്കുറിച്ച് ഞാൻ ചോദിക്കുന്നുവെന്ന് പറഞ്ഞുകൊണ്ട് അദ്ദേഹം നബിﷺയോട് ചില ചോദ്യങ്ങൾ ചോദിച്ചു. അൽപം മുമ്പ് ജിബ്‌രീൽ (അ) എനിക്ക് അവയെക്കുറിച്ച് വിവരം നൽകിയിരിക്കുന്നുവെന്ന് പറഞ്ഞുകൊണ്ട് നബിﷺ അതിന് മറുപടി കൊടുത്തു. ജിബ്‌രീൽ(അ) നെക്കുറിച്ച് പറഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു: ജിബ്‌രീലോ? അദ്ദേഹം യഹൂദികളുടെ ശത്രുവാണ്. അപ്പോൾ, തിരുമേനി ഈ വചനങ്ങൾ ഓതി, തിരുമേനിയുടെ മറുപടി കേട്ട് അബ്ദുല്ലാഹിബ്നു സലാം (റ) അപ്പോൾ തന്നെ വിശ്വസിക്കുകയും ചെയ്തു. ഇമാം അസ്ക്വലാനി (റ) ബുഖാരിയുടെ വ്യാഖ്യാനത്തിൽ ചൂണ്ടിക്കാട്ടിയതുപോലെ, അബ്ദുല്ലാഹിബ്നു സലാം (റ) ന്റെ സംഭാഷണത്തിന് മുമ്പ് ഈ വചനങ്ങൾ അവതരിച്ചിട്ടുണ്ടായിരിക്കുമെന്നാണ് ഈ ഹദീഥിൽ നിന്ന് വ്യക്തമാകുന്നത് الله أعلم യഹൂദികളുടെ കൂട്ടത്തിലുള്ള ഒരു വലിയ പണ്ഡിതനും നേതാവുമായിരുന്നു അബ്ദുല്ലാഹിബ്നു സലാം (റ).

وَلَقَدْ أَنزَلْنَآ إِلَيْكَ ءَايَٰتٍۭ بَيِّنَٰتٍ ۖ

**《99》 തീർച്ചയായും നിനക്ക് നാം സുവ്യക്തങ്ങളായ പല ദൃഷ്ടാന്തങ്ങൾ ഇറക്കിത്തന്നിട്ടുണ്ട്**

وَمَا يَكْفُرُ بِهَآ إِلَّا ٱلْفَٰسِقُونَ ﴿٩٩﴾

**തോന്നിയവാസികളല്ലാതെ (ആരും) അവയിൽ അവിശ്വസിക്കുകയില്ല.**

أَوَكُلَّمَا عَٰهَدُوا۟ عَهْدًا نَّبَذَهُۥ فَرِيقٌ مِّنْهُم ۚ بَلْ أَكْثَرُهُمْ لَا يُؤْمِنُونَ ﴿١٠٠﴾

**《100》 അവർ വല്ല കരാറും (പ്രതിജ്ഞയും) ചെയ്യുമ്പോഴൊക്കെയും അവരിൽ നിന്ന് ഒരു കൂട്ടർ അതിനെ വലിച്ചെറിയുകയാണോ?! എന്നല്ല, അവരിൽ അധികമാളും വിശ്വസിക്കുന്നില്ല.**

وَلَمَّا جَآءَهُمْ رَسُولٌ مِّنْ عِندِ ٱللَّهِ مُصَدِّقٌ لِّمَا مَعَهُمْ نَبَذَ فَرِيقٌ مِّنَ ٱلَّذِينَ أُوتُوا۟ ٱلْكِتَٰبَ كِتَٰبَ ٱللَّهِ

**《101》 അവരുടെ കൂടെയുള്ളതിനെ സത്യമാക്കുന്നതായ ഒരു റസൂൽ അവർക്ക് അല്ലാഹുവിങ്കൽ നിന്ന് വന്നപ്പോൾ, ഗ്രന്ഥം നൽകപ്പെട്ടവരിൽ ഒരു കൂട്ടർ അല്ലാഹുവിന്റെ ഗ്രന്ഥം തങ്ങളുടെ പിൻപുറത്തേക്ക്**

وَرَآءَ ظُهُورِهِمْ كَأَنَّهُمْ لَا يَعْلَمُونَ ﴿١٠١﴾

**വലിച്ചെറിഞ്ഞു: അവർ അറിയാത്തതുപോലെ.**

---

﴿99﴾ وَلَقَدْ തീർച്ചയായും ഉണ്ട് أَنزَلْنَا നാംഇറക്കി(യിട്ടുണ്ട്) إِلَيْكَ നിനക്ക് آيَاتٍ പലദൃഷ്ടാന്തങ്ങൾ, സൂക്തങ്ങൾ بَيِّنَاتٍ സുവ്യക്തമായ وَمَا يَكْفُرُ അവിശ്വസിക്കുകയില്ല (താനും) بِهَا അവയിൽ إِلَّا الْفَاسِقُونَ തോന്നിയവാസികൾ (ദുർന്നടപ്പുകാർ) അല്ലാതെ ﴿100﴾ أَوَكُلَّمَا എല്ലായ്പ്പോഴുമോ عَاهَدُوا അവർ കരാർ ചെയ്തു عَهْدًا വല്ല കരാറും, ഒരു ഉടമ്പടി نَّبَذَهُ അതിനെ ഇട്ടു (എറിഞ്ഞു)കളഞ്ഞു فَرِيقٌ مِّنْهُم അവരിൽ നിന്ന് ഒരു സംഘം بَلْ എന്നല്ല, പക്ഷേ أَكْثَرُهُمْ അവരിലധികം (ആൾ) لَا يُؤْمِنُونَ അവർ വിശ്വസിക്കുന്നില്ല ﴿101﴾ وَلَمَّا جَاءَهُمْ അവർക്ക് വന്നപ്പോൾ رَسُولٌ ഒരു റസൂൽ مِّنْ عِندِ اللَّهِ അല്ലാഹുവിന്റെ അടുക്കൽ നിന്ന് مُصَدِّقٌ സത്യമാക്കുന്ന لِّمَا مَعَهُمْ അവരുടെ കൂടെയുള്ളതിനെ نَبَذَ ഇട്ടു(എറിഞ്ഞു)കളഞ്ഞു فَرِيقٌ ഒരു കൂട്ടർ, വിഭാഗം مِّنَ الَّذِينَ യാതൊരുവരിൽ നിന്ന് أُوتُوا الْكِتَابَ അവർക്ക് (വേദ)ഗ്രന്ഥം നൽകപ്പെട്ടു كِتَابَ اللَّهِ അല്ലാഹുവിന്റെ ഗ്രന്ഥത്തെ وَرَاءَ പിമ്പുറത്ത് ظُهُورِهِمْ തങ്ങളുടെ മുതുകുക(പുറം)ളുടെ كَأَنَّهُمْ അവർ (ആകുന്നു) എന്നപോലെ لَا يَعْلَمُونَ അവർ അറിയുന്നില്ല.

---

സുവ്യക്തങ്ങളായ ദൃഷ്ടാന്തങ്ങൾ ( آيَاتٍ بَيِّنَاتٍ )എന്ന വാക്ക് ഏതെങ്കിലും പ്രത്യേകതരത്തിലുള്ള ദൃഷ്ടാന്തങ്ങളെ സൂചിപ്പിക്കുന്നില്ലെങ്കിലും സന്ദർഭം നോക്കുമ്പോൾ, വേദക്കാരുമായി ബന്ധപ്പെട്ട ദൃഷ്ടാന്തങ്ങളെ ഉദ്ദേശിച്ചായിരിക്കുവാനാണ് കൂടുതൽ സാധ്യത. യഹൂദികൾക്ക് മാത്രം അറിയാവുന്ന വിവരങ്ങൾ, അല്ലെങ്കിൽ അവരുടെ പണ്ഡിതന്മാർക്കു മാത്രം അറിയാമായിരുന്ന രഹസ്യങ്ങൾ, മുൻഗാമികളായ ഇസ്റാഈല്യരിൽ കഴിഞ്ഞു പോയ വാർത്തകൾ, വേദഗ്രന്ഥത്തിൽ അവർ നടത്തിയ കൈകടത്തലുകൾ ആദിയായവയെപ്പറ്റി ക്വുർആൻ മുഖേന നബിﷺ വെളിപ്പെടുത്തിയ ദൃഷ്ടാന്തങ്ങളെല്ലാം അതിൽ ഉൾപ്പെടുന്നു. അക്ഷരജ്ഞാനവും, വേദഗ്രന്ഥങ്ങളെക്കുറിച്ച് പരിചയവും ഇല്ലാത്ത നബിﷺ അതെല്ലാം വെളിപ്പെടുത്തുമ്പോൾ അവിടുത്തെ സത്യതയെ നിഷേധിക്കുവാൻ നിഷ്പക്ഷ ബുദ്ധിയും നീതിബോധവുമുള്ള ആർക്കും സാദ്ധ്യമല്ലല്ലോ. ധിക്കാരികളും തോന്നിയവാസികളും മാത്രമേ അതിനു മുതിരുകയുള്ളൂ.

പ്രതിജ്ഞകളും, കരാറുകളും ലംഘിക്കൽ ഇസ്റാഈല്യരുടെ ചിരകാല പാരമ്പര്യമാണെന്ന് ഇതുവരെയുള്ള വചനങ്ങളിൽ നിന്ന് വ്യക്തമാണ്. എന്നാലും അതിൽ ഉൾപ്പെടാത്തവരായി ചുരുക്കം വ്യക്തികളെങ്കിലും നല്ലവരുണ്ടായിരിക്കുമെന്ന് പറയേണ്ടതില്ല. അതാണ് 'അവർ അത് വലിച്ചെറിഞ്ഞു' എന്നു പറയാതെ അവരിൽ ഒരു കൂട്ടർ അത് വലിച്ചെറിഞ്ഞു ( نَّبَذَهُ فَرِيقٌ مِّنْهُم ) എന്ന് പറഞ്ഞതിലെ സൂചന. പക്ഷേ,

കരാർ പാലിക്കാതെ വലിച്ചെറിഞ്ഞവരായിരുന്നു അവരിൽ അധികഭാഗവും എന്നും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. കരാർ ലംഘിക്കുക പതിവാക്കിയ അവർ അവസാനം അവരുടെ വേദഗ്രന്ഥത്തെതന്നെ പുറം തള്ളിക്കളയുകയാണ് ചെയ്തിരിക്കുന്നത്. അതെ, അവരുടെ ഗ്രന്ഥത്തിൽ പ്രവചിച്ചതും, അവർക്ക് വേണ്ടത്ര അറിയാവുന്നതും അവർ അക്ഷമരായി കാത്തിരുന്നതും, തങ്ങളുടെ ഗ്രന്ഥത്തിന്റെ സത്യത ശരിവെച്ചു സ്ഥാപിക്കുന്നതുമായ ആ അന്ത്യപ്രവാചകൻ വന്നു കഴിഞ്ഞപ്പോൾ, തങ്ങൾക്ക് അദ്ദേഹത്തെപ്പറ്റി യാതൊന്നും അറിയാത്ത ഭാവത്തിൽ –തനി അസൂയയും ധിക്കാരവും കൊണ്ട്മാത്രം –അദ്ദേഹത്തെ അവർ നിഷേധിക്കുകയാണ് ചെയ്തത്. അങ്ങനെ തങ്ങൾ വിശ്വസിക്കുന്നതും, തങ്ങളുടെ ഏക ഗ്രന്ഥമെന്ന് അവർ അവകാശപ്പെടുന്നതുമായ തൗറാത്തിനെ പുറകോട്ട് വലിച്ചെറിയുകയാണ് ഫലത്തിൽ അവർ ഇപ്പോൾ ചെയ്തിരിക്കുന്നത്. അത് മാത്രമോ? അവർ 'സിഹ്റി'ന്റെ മാർഗം പിൻപറ്റുക കൂടി ചെയ്തിരിക്കുകയാണ്. അല്ലാഹു പറയുന്നു:

وَٱتَّبَعُواْ مَا تَتْلُواْ ٱلشَّيَـٰطِينُ عَلَىٰ مُلْكِ سُلَيْمَـٰنَ ۖ وَمَا كَفَرَ سُلَيْمَـٰنُ وَلَـٰكِنَّ ٱلشَّيَـٰطِينَ كَفَرُواْ يُعَلِّمُونَ ٱلنَّاسَ ٱلسِّحْرَ

**﴿102﴾ സുലൈമാന്റെ രാജവാഴ്ചയെപ്പറ്റി പിശാചുക്കൾ ഓതി (പ്രചരിപ്പിച്ചു) വന്നിരുന്നതിനെ അവർ പിൻപറ്റുകയും ചെയ്തു. സുലൈമാൻ അവിശ്വസിച്ചിട്ടില്ലതാനും. എങ്കിലും, മനുഷ്യർക്ക് 'സിഹ്ർ' [ആഭിചാരം] പഠിപ്പിച്ചുകൊണ്ട് പിശാചുക്കളത്രെ അവിശ്വസിച്ചത്.**

وَمَآ أُنزِلَ عَلَى ٱلْمَلَكَيْنِ بِبَابِلَ هَـٰرُوتَ وَمَـٰرُوتَ ۚ

**ബാബിലിൽ [ബാബിലോണിൽ] ഹാറൂത്തും, മാറൂത്തുമെന്ന രണ്ട് മലക്കുകൾക്ക് ഇറക്കപ്പെട്ടതും (അവർ പിൻപറ്റി)**

وَمَا يُعَلِّمَانِ مِنْ أَحَدٍ حَتَّىٰ يَقُولَآ إِنَّمَا نَحْنُ فِتْنَةٌ فَلَا تَكْفُرْ ۖ فَيَتَعَلَّمُونَ مِنْهُمَا مَا يُفَرِّقُونَ بِهِۦ بَيْنَ ٱلْمَرْءِ وَزَوْجِهِۦ ۚ

**(അവരാകട്ടെ) 'ഞങ്ങൾ ഒരു പരീക്ഷണം മാത്രമാണ്, അതിനാൽ നീ അവിശ്വസിച്ചു പോകരുത്' എന്ന് പറയാതെ ഒരാൾക്കും അവർ രണ്ടാളും പഠിപ്പിച്ചിരുന്നതുമില്ല. എന്നാൽ, മനുഷ്യന്റെയും, അവന്റെ ഇണയുടെയും ഇടയിൽ ഭിന്നിപ്പിക്കുന്ന കാര്യം അവർ ആ രണ്ടാളിൽ നിന്നും പഠിച്ചിരുന്നു.**

وَمَا هُم بِضَآرِّينَ بِهِۦ مِنْ أَحَدٍ إِلَّا

**(വാസ്തവത്തിൽ), അല്ലാഹുവിന്റെ അനുമതി പ്രകാരമല്ലാതെ ഒരാൾക്കും തന്നെ**

بِإِذْنِ ٱللَّهِ ۚ وَيَتَعَلَّمُونَ مَا يَضُرُّهُمْ وَلَا يَنفَعُهُمْ ۚ وَلَقَدْ عَلِمُوا۟ لَمَنِ ٱشْتَرَىٰهُ مَا لَهُۥ فِى ٱلْءَاخِرَةِ مِنْ خَلَـٰقٍ ۚ وَلَبِئْسَ مَا شَرَوْا۟ بِهِۦٓ أَنفُسَهُمْ ۚ

അതുകൊണ്ട് അവർ ഉപദ്രവം വരുത്തുന്നവരല്ലതാനും, അവർക്ക് ഉപദ്രവം വരുത്തുകയും അവർക്ക് ഉപകാരം ചെയ്യാതിരിക്കുകയും ചെയ്യുന്ന കാര്യം അവർ പഠിക്കുകയും ചെയ്യും. തീർച്ചയായും, അവർ അറിഞ്ഞിട്ടുണ്ട്: അതിനെ ആർ വാങ്ങിയോ അവന് പരലോകത്തിൽ യാതൊരു ഓഹരിയും ഇല്ലെന്ന്. യാതൊന്നിന് (പകരം) അവർ തങ്ങളുടെ സ്വന്തങ്ങളെ വിറ്റു (കളഞ്ഞു)വോ അത് വളരെ ചീത്തതന്നെ!

لَوْ كَانُوا۟ يَعْلَمُونَ ﴿١٠٢﴾

അവർ അറിഞ്ഞിരുന്നുവെങ്കിൽ (നന്നായേനേ)!

وَلَوْ أَنَّهُمْ ءَامَنُوا۟ وَٱتَّقَوْا۟ لَمَثُوبَةٌ مِّنْ عِندِ ٱللَّهِ خَيْرٌ ۖ لَّوْ كَانُوا۟ يَعْلَمُونَ ﴿١٠٣﴾

﴿103﴾ അവർ വിശ്വസിക്കുകയും, സൂക്ഷ്മത പാലിക്കുകയും ചെയ്തിരുന്നെങ്കിൽ! അല്ലാഹുവിങ്കൽ നിന്നുള്ള ഏതൊരു പ്രതിഫലവും ഏറ്റവും ഉത്തമമത്രെ. അവർ അറിഞ്ഞിരുന്നുവെങ്കിൽ (നന്നായേനെ)!

---

﴿102﴾ وَاتَّبَعُوا അവർ പിൻപറ്റുകയും ചെയ്തു مَاتَتْلُوا ഓതിയിരുന്നതിനെ الشَّيَاطِينُ പിശാചുക്കൾ عَلَىٰ مُلْكِ രാജത്വത്തിന്റെ പേരിൽ, രാജവാഴ്ചയെപ്പറ്റി سُلَيْمَانَ സുലൈമാന്റെ وَمَا كَفَرَ അവിശ്വസിച്ചിട്ടുമില്ല سُلَيْمَانُ സുലൈമാൻ وَلَـٰكِنَّ الشَّيَاطِينَ എങ്കിലും പിശാചുക്കൾ كَفَرُوا അവർ അവിശ്വസിച്ചു يُعَلِّمُونَ പഠിപ്പിച്ചുകൊണ്ട് النَّاسَ മനുഷ്യർക്ക് السِّحْرَ സിഹ്ർ, ആഭിചാരം, മാരണം وَمَا أُنزِلَ ഇറക്കപ്പെട്ടതും عَلَى الْمَلَكَيْنِ രണ്ട് മലക്കുകളുടെ മേൽ بِبَابِلَ ബാബിലി (ബാബിലോണി)ൽ هَارُوتَ അതായത് ഹാറൂത്തിന് وَمَارُوتَ മാറൂത്തിനും وَمَا يُعَلِّمَانِ അവർ രണ്ടാളും പഠിപ്പിച്ചിരുന്നില്ല مِنْ أَحَدٍ ഒരാൾക്കും തന്നെ حَتَّىٰ يَقُولَا അവർ രണ്ടാളും പറയുന്നത് വരെ (പറയാതെ) إِنَّمَا نَحْنُ ഞങ്ങൾ മാത്രമാണ്, നിശ്ചയമായും ഞങ്ങൾ فِتْنَةٌ ഒരു പരീക്ഷണം (മാത്രമാണ്) فَلَا تَكْفُرْ അതിനാൽ നീ അവിശ്വസിക്കരുത്, കാഫിറാകേണ്ട فَيَتَعَلَّمُونَ എന്നിട്ട് അവർ പഠിച്ചിരുന്നു, പഠിക്കും مِنْهُمَا രണ്ടാളിൽ നിന്നും مَا യാതൊന്ന്, ഒരു കാര്യം

يُفَرِّقُونَ അവർ ഭിന്നിപ്പുണ്ടാക്കും, വേർപ്പെടുത്തും بِهِ അതുകൊണ്ട്, അതിനാൽ بَيْنَ الْمَرْءِ മനുഷ്യന്റെ ഇടയിൽ وَزَوْجِهِ അവന്റെ ഇണ (ഭാര്യ)യുടെയും وَمَاهُمْ അവരല്ലതാനും بِضَارِّينَ ഉപദ്രവം വരുത്തുന്നവർ بِهِ അതുകൊണ്ട് مِنْ أَحَدٍ ഒരാളെയും (തന്നെ) إِلَّا بِإِذْنِ അനുമതി (ഉത്തരവ്)കൂടാതെ اللَّهِ അല്ലാഹുവിന്റെ وَيَتَعَلَّمُونَ അവർ പഠിക്കുകയും ചെയ്യും مَا يَضُرُّهُمْ അവർക്ക് ഉപദ്രവം വരുത്തുന്നത് وَلَا يَنْفَعُهُمْ അവർക്ക് ഉപകാരം ചെയ്യാത്തതും وَلَقَدْ عَلِمُوا തീർച്ചയായും അവർ അറിഞ്ഞിട്ടുണ്ട് لَمَنِ اشْتَرَاهُ അതിനെ വാങ്ങിയവൻ (തീർച്ചയായും) مَا لَهُ അവനില്ല فِي الْآخِرَةِ പരലോകത്തിൽ مِنْ خَلَاقٍ ഒരുഓഹരിയും, വിഹിതവും وَلَبِئْسَ വളരെ ചീത്തതന്നെ مَا യാതൊന്ന് (കാര്യം) شَرَوْا അവർ വിറ്റു بِهِ അതിന് أَنْفُسَهُمْ തങ്ങളെത്തന്നെ, തങ്ങളുടെ സ്വന്തങ്ങളെ لَوْ كَانُوا അവരായിരുന്നെങ്കിൽ يَعْلَمُونَ അവർ അറിയും ﴾103﴿ وَلَوْ أَنَّهُمْ അവർ ആയിരുന്നെങ്കിൽ (നന്നായേനെ) آمَنُوا അവർ വിശ്വസിച്ചു وَاتَّقَوْا അവർ സൂക്ഷിക്കുകയും ചെയ്തു لَمَثُوبَةٌ തീർച്ചയായും വല്ല പ്രതിഫലവും, ഒരു പ്രതിഫലം مِنْ عِنْدِ اللَّهِ അല്ലാഹുവിന്റെ പക്കൽ നിന്നുള്ള خَيْرٌ നല്ലതാണ്, ഏറ്റം ഉത്തമമാണ് لَوْ كَانُوا അവരായിരുന്നെങ്കിൽ يَعْلَمُونَ അവർ അറിയും

---

ഇസ്റാഈല്യർ തങ്ങളുടെ വേദഗ്രന്ഥത്തിന്റെ അദ്ധ്യാപനങ്ങളെ പുറംതള്ളിക്കളഞ്ഞ വിവരം കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ചു. അവരുടെ മറ്റൊരു ദുഷ്ചെയ്തിയാണ് ഈ വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. സിഹ്ർ അഥവാ ക്ഷുദ്രകല അഭ്യസിക്കലും, പ്രവർത്തിക്കലും, പ്രചരിപ്പിക്കലും, അതിന് മതത്തിന്റെ പരിവേഷം നൽകലും അവരുടെ പതിവായിരുന്നു. പല കൃതികളും ഈ വിഷയത്തിൽ അവർക്കിടയിൽ പ്രചാരത്തിലുണ്ടായിരുന്നു. അങ്ങിനെയുള്ള കൃതികളെല്ലാം ശേഖരിച്ചു സുലൈമാൻ നബി (അ) ഭൂമിക്കടിയിൽ കുഴിച്ചിട്ടുവെന്നും, അദ്ദേഹത്തിന്റെ മരണത്തിന്ശേഷം പിശാചുക്കൾ അവയെപ്പറ്റി മനുഷ്യർക്ക് അറിവ് കൊടുത്തുവെന്നും, ജനങ്ങൾ അവ കണ്ടെടുത്തു അവ ഉപയോഗപ്പെടുത്തി വന്നുവെന്നും പ്രസ്താവിക്കപ്പെട്ടു കാണുന്നു. ഏതായാലും സുലൈമാൻ (അ)ന്റെ രാജവാഴ്ച നടന്ന കാലത്ത് ജിന്നുകൾ, പറവകൾ മുതലായവയെ കീഴ്പ്പെടുത്തുക തുടങ്ങി മറ്റാർക്കും സിദ്ധിക്കാത്ത പല കഴിവുകളും അദ്ദേഹത്തിന് സിദ്ധിച്ചിരുന്നുവല്ലോ. ഇതൊക്കെ സിഹ്ർ മൂലമാണെന്ന് അവർ ജനമദ്ധ്യെ പ്രചരിപ്പിച്ചു. അങ്ങിനെ സിഹ്റിന് പ്രചുരപ്രചാരണം സിദ്ധിച്ചു. ഇതിനെപ്പറ്റിയാണ് ഈ വചനത്തിൽ പരമാർശിക്കുന്നത്. സിഹ്റിന്റെ പാരമ്പര്യം നിലനിറുത്തിപ്പോന്ന യഹൂദികൾ സുലൈമാൻ (അ)നെ ആഭിചാര വിദഗ്ധനായ ഒരു രാജാവായി ഗണിച്ചു വരുന്നു. അതിനൊരു ഖണ്ഡനം കൂടിയാണ് ഈ വചനം.

**تلاوة** (ഓതുക, പാരായണം ചെയ്യുക) എന്ന വാക്ക് വേദഗ്രന്ഥങ്ങളെപ്പോലെ വന്ദിക്കപ്പെടുന്ന ഗ്രന്ഥങ്ങളുടെ വായനയിലാണ് സാധാരണ ഉപയോഗിക്കപ്പെടാറുള്ളത്. സിഹ്റിന് ഒരു മത വിജ്ഞാനത്തിന്റെ ഛായകൂടി അവർ നൽകിയിരുന്നത് കൊണ്ടാണ് مَا تَتْلُو الشَّيَاطِينُ (പിശാചുക്കൾ ഓതിക്കൊടുത്തിരുന്നത്) എന്ന് സിഹ്റിന്റെ

വായനയെപ്പറ്റി പ്രസ്താവിച്ചതെന്ന് ഇമാം റാഗിബ് (റ) ചൂണ്ടിക്കാട്ടിയിരിക്കുന്നു. പിശാചുക്കൾ കൊണ്ട് ഇവിടെ ഉദ്ദേശ്യം ജിന്ന് വർഗത്തിൽ പെട്ടവരും, മനുഷ്യവർഗത്തിൽ പെട്ടവരുമായ രണ്ട് തരം പിശാചുക്കളുമാണെന്നാണ് മനസ്സിലാകുന്നത്. മനുഷ്യരിലും ജിന്നുകളിലുമുള്ള പിശാചുക്കളെ എല്ലാ നബിമാർക്കും നാം ശത്രുക്കളാക്കിയിട്ടുണ്ട് وَكَذَٰلِكَ جَعَلْنَا لِكُلِّ نَبِيٍّ عَدُوًّا... (٦:١١٢) എന്ന് അല്ലാഹു പ്രസ്താവിച്ചിട്ടുണ്ടല്ലോ.

ആഭിചാരം, ക്ഷുദ്രം, ഇന്ദ്രജാലം, ചെപ്പടിവിദ്യ, മായതന്ത്രം, വശീകരണം, ജാലവിദ്യ, കൺകെട്ട്, മാരണം എന്നീ അർത്ഥങ്ങളിലെല്ലാം മൊത്തത്തിൽ ഉപയോഗിക്കുന്ന വാക്കാണ് സിഹ്ർ ( السِّحْر ) കാര്യകാരണബന്ധം മനസ്സിലാക്കുവാൻ പ്രയാസമായ എല്ലാ ഉപായകൃത്യങ്ങൾക്കും സിഹ്ർ എന്നു പറയാം. സിഹ്റിന്റെ പല വകുപ്പുകളും ഉദാഹരണങ്ങളും പല മഹാൻമാരും വിവരിച്ചു കാണാം. ചുരുക്കത്തിൽ മന്ത്രതന്ത്രങ്ങൾ, ജപഹോമാദികൾ, ഉറുക്കുനറുക്കുകൾ, അക്കക്കളങ്ങൾ, രക്ഷാതകിടുകൾ, കയ്യൊതുക്കം, മെസ്മരിസം, ഹിപ്നോട്ടിസം, മയക്കുവിദ്യകൾ ആദിയായവയെല്ലാം സിഹ്റിന്റെ ഇനങ്ങളത്രെ. 'ഇസ്മിന്റെ പണി', 'ത്വൽസമാത്ത്' മുതലായ പേരുകളിലറിയപ്പെടുന്ന വിദ്യകളും അങ്ങിനെത്തന്നെ. മിക്കതിലും ഭൂതം, ജിന്ന്, മലക്ക്, ദേവൻ, ദേവി, പിശാച്, മരണമടഞ്ഞവർ, നക്ഷത്രഗ്രഹങ്ങൾ ആദിയായ ഏതിൽ നിന്നെങ്കിലുമുള്ള സഹായാർത്ഥനകളും ചില പ്രത്യേക തരത്തിലുള്ള കർമമുറകളും അടങ്ങിയിരിക്കും. ചിലപ്പോൾ, ചില മരുന്നുകളും മന്ത്രതന്ത്രങ്ങളും കൂട്ടിയിണക്കിക്കൊണ്ടുമായിരിക്കും. ഗൂഢവും അദൃശ്യവുമായ മാർഗത്തിലൂടെ ആപത്തുകളിൽ നിന്ന് രക്ഷനേടുക, ശത്രുക്കൾക്കും മറ്റും ആപത്ത് വരുത്തുക, മറഞ്ഞ കാര്യങ്ങൾ അറിയുക, വൻകാര്യങ്ങൾ സാധിക്കുക, ആളുകളെ തമ്മിൽ ഇണക്കുകയോ പിണക്കുകയോ ചെയ്യുക, മരണപ്പെട്ടവരുടെ ആത്മാക്കളുമായി ബന്ധപ്പെടുക, അൽഭുത കൃത്യങ്ങൾ കാണിക്കുക മുതലായവയാണ് സിഹ്റിന്റെ ലക്ഷ്യങ്ങൾ. മിക്കവാറും ഇനങ്ങൾ യാഥാർത്ഥ്യമില്ലാത്തതും, തനി പകിട്ടും മായയുമായിരിക്കും. ചിലതാകട്ടെ, മാനസികമായ ചില മാറ്റങ്ങൾ ഉണ്ടാക്കുന്നതും, അതുവഴി ചില അനുഭവങ്ങൾ പ്രകടമാകുന്നതുമായിരിക്കും.

മേൽ വിവരിച്ചതിൽ നിന്ന് സിഹ്ർ പലതരത്തിലുണ്ടെന്നും, ഗൗരവത്തിലും ലാഘവത്തിലും എല്ലാം ഒരു പോലെയല്ലെന്നും മനസ്സിലാക്കാമല്ലോ. മൊത്തത്തിൽ എല്ലാം കുറ്റകരവും വെറുക്കപ്പെട്ടതും തന്നെയാണെങ്കിലും എല്ലാതരം സിഹ്റും യഥാർത്ഥത്തിൽ ശിർക്കും കുഫ്റുമാകുന്നില്ല എന്നുള്ളതാണ് വാസ്തവം. എല്ലാ സിഹ്റും കുഫ്റാണെന്ന് ചിലർ പറഞ്ഞുകാണാമെങ്കിലും സിഹ്റിന്റെ അർത്ഥവ്യാപ്തിയും അതിലെ തരാതരങ്ങളും ഗൗനിക്കാതെയുള്ള ഒരഭിപ്രായമാണത്. ഏതായാലും സത്യവിശ്വാസത്തിനും സത്യവിശ്വാസികൾക്കും യോജിക്കാത്തതും അവിശ്വാസത്തിനും, അവിശ്വാസികൾക്കും മാത്രം യോജിക്കുന്നതുമാണ് സിഹ്റിന്റെ എല്ലാ ഇനങ്ങളുമെന്നതിൽ സംശയമില്ല. كُفْر (കുഫ്ർ)എന്ന ശീർഷകത്തിൽ ഇമാം റാഗിബ് (റ) ചൂണ്ടിക്കാട്ടിയ ഒരു വസ്തുത ഇവിടെ അറിയുന്നത് ഉപകാരമായിരിക്കും. അദ്ദേഹം പറഞ്ഞതിന്റെ ചുരുക്കം ഇതാണ്: 'പ്രശംസിക്കപ്പെട്ട എല്ലാ (നല്ല) കാര്യങ്ങളും, ഈമാനിൽ (സത്യവിശ്വാസത്തിൽ) ഉൾപ്പെടുത്തപ്പെട്ടതാകകൊണ്ട് ആക്ഷേപിക്കപ്പെട്ട എല്ലാ (ചീത്ത) കാര്യങ്ങളും കുഫ്റിൽ (അവിശ്വാസത്തിൽ) ഉൾപ്പെടുന്നതായും ഗണിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടാണ് സിഹ്റിനെക്കുറിച്ച് പറഞ്ഞപ്പോൾ (ഇവിടെ) 'സുലൈമാൻ അവിശ്വസിച്ചിട്ടില്ല, എങ്കിലും സിഹ്ർ പഠിപ്പിച്ചുംകൊണ്ട് പിശാചുക്കൾ

അവിശ്വസിച്ചിരിക്കുന്നു' എന്നും ഹജ്ജിന്റെ നിർബന്ധത്തെപ്പറ്റി പറഞ്ഞപ്പോൾ ആരെങ്കിലും അവിശ്വസിച്ചാൽ അല്ലാഹു ലോകരുടെ ആശ്രയം വേണ്ടാത്തവനാണ് (3:97) എന്നുമൊക്കെ (ക്വുർആനിൽ) പറഞ്ഞിരിക്കുന്നത്.'

സുലൈമാൻ നബി(അ)യുടെ ജ്ഞാനം, അദ്വിതീയവും അതിവിദഗ്ധവുമായ രാജവാഴ്ച, ഭരണപരവും കലാപരവുമായ അഭിവൃദ്ധി ആദിയായവയെപ്പറ്റി വേദക്കാർ പുകഴ്ത്തിപ്പറയുക പതിവാണ്. അവരുടെ ഗ്രന്ഥങ്ങളിൽ അതുസംബന്ധമായ അനേകം പ്രസ്താവനകളും കാണാം. അതേ സമയത്ത് അദ്ദേഹത്തെ അവർ ഒരു പ്രവാചകനായ രാജാവായിട്ടല്ല ഗണിക്കുന്നത്. കേവലം അക്രമിയും, ധൂർത്തനും, സ്വേച്ഛാധിപതിയുമായ ഒരു രാജാവായിട്ടേ ഗണിക്കുന്നുള്ളൂ. വിഗ്രഹാരാധന പോലും അദ്ദേഹത്തിന്റെ പേരിൽ അവർ ചുമത്തിക്കാണാം. വേദ പുസ്തക നിഘണ്ടുവിൽ അദ്ദേഹത്തെ പരാമർശിച്ചെഴുതിയ ചില വാക്യങ്ങളിൽ നിന്നുതന്നെ ഈ വാസ്തവം മനസ്സിലാക്കാവുന്നതാണ്. അതിലെ ചില വാചകങ്ങൾ നോക്കുക :

(1) ഇവൻ (ശലോമോൻ) ഇതര ജനങ്ങളാൽ എത്രത്തോളം പ്രശംസനീയനായിത്തീർന്നുവോ അത്രത്തോളം സ്വജനങ്ങളെ നാശഗർത്തത്തിലേക്ക് വലിച്ചുകൊണ്ടുപോയി എന്ന് പറയാവുന്നതാണ്. എങ്കിലും ഇവന്റെ കാലത്ത് യഹോവയുടെ ആരാധനക്ക് വളരെ പ്രസിദ്ധിയുണ്ടായി.

(2) ഇവൻ (ശലോമോൻ) ഉത്തമമായ യഹോവാ വന്ദന സ്ഥാപിക്കുന്നതിനും, യിസ്റായേൽ രാജ്യത്തെ വിസ്തൃതമാക്കുന്നതിനും ഇതര ജനങ്ങൾക്കും യിസ്റായേൽ ജനതക്കുമിടയിൽ സഖ്യമുണ്ടാക്കുന്നതിനും ആദ്യമായി ശ്രമിച്ചു. എന്നാൽ, ഇവൻ താമസിപ്പിച്ചിരുന്ന അനേകം ഭാര്യമാരുടെ പ്രേരണക്ക് വശംവദനായി അന്യദേവൻമാരെ ആരാധിക്കയാലും വ്യർത്ഥാഢംബരങ്ങൾക്കായി അനവധി ദ്രവ്യം ദുർവ്യയം ചെയ്കയാലും തന്റെ രാജ്യത്തിൽ താൻ ഉണ്ടാക്കിയ അഭിവൃദ്ധിയെല്ലാം നഷ്ടമാക്കി. തനിക്കുണ്ടായിരുന്ന ജ്ഞാനത്താൽ തന്നെത്താൻ നിയന്ത്രിച്ചു നടത്തുന്നതിന് പ്രാപ്തിയില്ലാതെ സ്വാർത്ഥ തൽപരതയും, അഹംഭാവവും നിമിത്തം തനിക്ക് മുമ്പുണ്ടായിരുന്ന മഹിമയെല്ലാം അവൻ ക്ഷയിപ്പിച്ചു. (വേദ പുസ്തക നിഘണ്ടു പേജ് 509) അതേ പുസ്തകത്തിൽ തന്നെ യിസ്റായേലിന്റെ ചരിത്രത്തിന്നാധാരമായ കാര്യങ്ങളെക്കുറിച്ച് പറഞ്ഞ കൂട്ടത്തിൽ ഇങ്ങിനെയും പറഞ്ഞിരിക്കുന്നു: ഇവയെല്ലാം ഒത്തുനോക്കിയാൽ ശാലോമോന്റെ മരണപര്യന്തമുള്ള ചരിത്രത്തിലെ ചില ഭാഗങ്ങളിൽ കുറേശ്ശെ സംശയങ്ങൾ ഉള്ളതായി തോന്നാം. (വേദ പുസ്തക നിഘണ്ടു പേജ് 372)

സുലൈമാൻ നബി (അ)യെപ്പറ്റി വേദക്കാർ ഗണിച്ചുവരുന്നതെങ്ങിനെയാണെന്ന് ഈ വരികളിൽ നിന്ന് വ്യക്തമാണല്ലോ. ഇതെല്ലാം കാരണമായിട്ടാണ് സുലൈമാൻ സിഹ്ർ ചെയ്തിട്ടില്ല എന്നോ മറ്റോ പറയാതെ وَمَا كَفَرَ سُلَيْمَانُ وَلَٰكِنَّ الشَّيَاطِينَ كَفَرُوا (സുലൈമാൻ അവിശ്വസിച്ചിട്ടില്ല ; എങ്കിലും പിശാചുക്കളത്രെ അവിശ്വസിച്ചത്) എന്ന് അല്ലാഹു പറയുന്നതും. എല്ലാ ദുർമാർഗത്തിന്റെയും ദുഷ്ടതകളുടെയും മൂർത്തികളാണല്ലോ പിശാചുക്കൾ. ജിന്ന് പിശാചുക്കൾ അവരാൽ കഴിയുന്ന മാർഗങ്ങളും മനുഷ്യപിശാചുക്കൾ അവരാൽ കഴിയുന്ന മാർഗങ്ങളും ഉപയോഗപ്പെടുത്തി മനുഷ്യർക്ക് സിഹ്റിന്റെ വിദ്യകൾ പഠിപ്പിച്ചും പ്രചരിപ്പിച്ചും കൊണ്ടിരുന്നതിനെപ്പറ്റിയാണ് يُعَلِّمُونَ النَّاسَ السِّحْرَ (അവർ ജനങ്ങൾക്ക് സിഹ്ർ പഠിപ്പിച്ചിരുന്നു) എന്ന് പറഞ്ഞത്. അടുത്ത വാക്യത്തിൽ وَمَا أُنزِلَ عَلَى الْمَلَكَيْنِ بِبَابِلَ

(ബാബിലോണിൽ രണ്ട് മലക്കുകൾക്ക് ഇറക്കപ്പെട്ടതും) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം വിവരിക്കുന്നതിൽ വ്യാഖ്യാതാക്കൾക്കിടയിൽ അഭിപ്രായ വ്യത്യാസങ്ങളുണ്ട്.

അവയുടെ ചുരുക്കം ഇതാണ് : (1) وَمَاأُنْزِلَ എന്ന വാക്കിന് ഇറക്കപ്പെട്ടതും എന്നാണ് ഭൂരിപക്ഷം വ്യാഖ്യാതാക്കളും അർത്ഥം കൽപിച്ചിരിക്കുന്നത്. വാചകഘടനയുടെ സ്വാഭാവികമായ നില നോക്കുമ്പോഴും അതാണ് മുൻഗണന അർഹിക്കുന്നത്. ഇതനുസരിച്ച് ഈ വാക്ക് അതിന്റെ നേരെ മുമ്പുള്ള يُعَلِّمُونَ النَّاسَ السِّحْرَ(അവർ മനുഷ്യർക്ക് സിഹ്ർ പഠിപ്പിച്ചിരുന്നു) എന്ന വാക്യത്തോട് ചേർന്നതായിരിക്കും. അപ്പോൾ, പിശാചുക്കൾ സിഹ്റും അതിന് പുറമെ രണ്ട് മലക്കുകൾക്ക് ഇറക്കപ്പെട്ടതും പഠിപ്പിച്ചിരുന്നു എന്നായിരിക്കും അർത്ഥം. അല്ലെങ്കിൽ اتَّبَعُوا مَا تَتْلُو الشَّيَاطِينُ (പിശാചുക്കൾ ഓതിക്കൊടുത്തതിനെ അവർ പിൻപറ്റി) എന്ന വാക്യത്തോട് ചേർന്നതുമാവാം. ഇതാണ് പലരും സ്വീകരിച്ചു കാണുന്നത്. അപ്പോൾ, പിശാചുക്കൾ ഓതിക്കൊടുത്തിരുന്നതിന് പുറമെ രണ്ട് മലക്കുകൾക്ക് ഇറക്കപ്പെട്ടതും യഹൂദികൾ പിൻപറ്റി- പ്രയോഗിച്ചു വന്നു-എന്നായിരിക്കും അർത്ഥം

(2) وَمَاأُنْزِلَ എന്ന വാക്കിന് 'ഇറക്കപ്പെട്ടിട്ടുമില്ല' എന്നും ചില വ്യാഖ്യാതാക്കൾ അർത്ഥം കൽപിച്ചിരിക്കുന്നു. مَا (മാ) എന്ന പദത്തിന് ഇല്ല എന്ന് നിഷേധത്തി(نفى)ന്റെ അർത്ഥമുണ്ടെങ്കിലും, വാചകത്തിന്റെ ഘടനാപരമായ സ്വഭാവം, ആ മലക്കുകളെപ്പറ്റി തുടർന്ന് പറയുന്ന പ്രസ്താവനകൾ മുതലായവ നോക്കുമ്പോൾ ഈ അഭിപ്രായം കേവലം ദുർബ്ബലമായ ഒരു അഭിപ്രായമായിട്ടാണ് തോന്നുന്നത്. ദൈർഘ്യം ഭയന്ന് കൂടുതൽ വിശദീകരിക്കുന്നില്ല. ഒന്നാമത്തെ അഭിപ്രായ പ്രകാരം മലക്കുകൾക്ക് ഇറക്കപ്പെട്ടതും എന്ന് അർത്ഥമാകുമ്പോൾ മലക്കുകൾക്ക് സിഹ്റിന്റെ വകുപ്പിൽ പെട്ട കാര്യങ്ങൾ അവതരിപ്പിക്കപ്പെട്ടുവെന്നും അവർ ജനങ്ങൾക്ക് സിഹ്ർ പഠിപ്പിച്ചുവെന്നും വരുമല്ലോ. ഇതിൽ നിന്നുളവാകുന്ന സംശയങ്ങളാണ് വാസ്തവത്തിൽ മലക്കുകൾക്ക് ഇറക്കപ്പെട്ടിട്ടില്ല എന്ന രണ്ടാമത്തെ അർത്ഥം കൽപിക്കപ്പെടുവാൻ കാരണമായിരിക്കുന്നത്. ഈ സംശയങ്ങൾക്കുള്ള മറുപടി താഴെ വരുന്ന വിവരണങ്ങളിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. إن شاء الله

مَلَكَيْنِ (മലകൈനി) എന്ന് പറഞ്ഞത് രണ്ട് യഥാർത്ഥ മലക്കുകളെ ഉദ്ദേശിച്ചുതന്നെയാണെന്നത്രെ ഭൂരിപക്ഷാഭിപ്രായം. മലക്കുകളെപ്പോലെ ശുദ്ധൻമാരായ- ശുദ്ധൻമാരും നല്ലവരുമെന്ന് കരുതപ്പെടുന്ന - രണ്ട് മനുഷ്യൻമാർ എന്നാണുദ്ദേശ്യമെന്നും അഭിപ്രായമുണ്ട് مَلِكَيْنِ (മലികൈനി) എന്നും ആ വാക്ക് വായിക്കപ്പെട്ടിട്ടുണ്ട്താനും. രണ്ട് രാജാക്കൾ എന്നായിരിക്കും അപ്പോൾ അതിനർത്ഥം. യഥാർത്ഥ മലക്കുകൾ തന്നെ എന്നുള്ളതാണ് കൂടുതൽ ബലപ്പെട്ട അഭിപ്രായം. മലക്കുകൾ മനുഷ്യരൂപത്തിൽ പ്രത്യക്ഷപ്പെടുകയും, ജനങ്ങളുമായി ഇടപെടുകയും ചെയ്യുന്നത് അസാധാരണമാണെങ്കിലും അതിൽ അസാംഗത്യമായി ഒന്നുമില്ല. ഉദ്ദേശിച്ചതുപോലെയുള്ള രൂപത്തിൽ പ്രത്യക്ഷപ്പെടുവാൻ കഴിവുള്ളവരാണ് മലക്കുകൾ. തുടർന്നു പറയുന്നതുപോലെ ഒരു പരീക്ഷണമായിരുന്നു അതെന്നുകൂടി വരുമ്പോൾ, അതൊട്ടും വിദൂരമല്ലതാനും. ഇബ്റാഹീം നബി (അ) യുടെ അടുക്കൽ അതിഥികളുടെ രൂപത്തിലും, ലൂത്വ് നബി(അ)യുടെ അടുക്കൽ സുന്ദരൻമാരായ യുവാക്കളുടെ രൂപത്തിലും, മർയം(അ)ന്റെ അടുക്കൽ പുരുഷരൂപത്തിലും മലക്കുകൾ ചെന്നത്

ഖുർആനിൽ തന്നെ പ്രസ്താവിക്കപ്പെട്ടതാണല്ലോ. ഒരിക്കൽ സ്വഹാബികൾക്ക് അപരിചിതനായ ഒരാൾ വന്നു നബിﷺയോട് പലതും ചോദിച്ചറിഞ്ഞു പോയശേഷം. അത് ജിബ്‌രീൽ (അ) ആയിരുന്നുവെന്നും, മതകാര്യങ്ങൾ ചോദിച്ചറിയുന്നതെങ്ങിനെയെന്ന് നിങ്ങൾക്ക് കാണിച്ചു തരുവാൻ വേണ്ടി വന്നതായിരുന്നു അദ്ദേഹമെന്നും നബിﷺ പറഞ്ഞതായി മുസ്‌ലിം(റ)ഉദ്ധരിച്ച ഒരു പ്രസിദ്ധ ഹദീഥിലും കാണാം. ഇറക്കപ്പെട്ടത് ( مَا أُنزِلَ ) എന്ന് പറഞ്ഞിരിക്കകൊണ്ട് അത് വഹ്‌യിന്റെ നിലക്കുള്ളതാവണമെന്നൊന്നുമില്ല. ഭൂമിയിൽ ഇരുമ്പ് ഉൽപാദിപ്പിച്ചതിനെപ്പറ്റി وَأَنزَلْنَا الْحَدِيدَ (നാം ഇരുമ്പ് ഇറക്കുകയും ചെയ്തു.(57:25) എന്നും, റസൂൽ തിരുമേനിക്കും (സത്യവിശ്വാസികൾക്കും മനഃശാന്തി നൽകിയതിനെപ്പറ്റി) أَنزَلَ اللَّهُ سَكِينَتَهُ (അല്ലാഹു അവന്റെ ശാന്തി ഇറക്കി. (9:26) എന്നും അല്ലാഹു പറഞ്ഞിട്ടുണ്ടല്ലോ. അപ്പോൾ, ജനങ്ങൾക്കൊരു പരീക്ഷണമായി അയക്കപ്പെട്ട ആ രണ്ട് മലക്കുകൾ ഏതെങ്കിലും വിധേന അറിയപ്പെട്ടുവെന്നേ അതിൽ നിന്ന് മനസ്സിലാക്കേണ്ടതുള്ളൂ. ഏതായാലും അവർക്ക് പ്രത്യേകമായി നൽകപ്പെട്ടിരുന്നത് സിഹ്റിന്റെ ഇനത്തിൽപെട്ട ചില അറിവുകളായിരുന്നുവെന്ന് തുടർന്നുള്ള പ്രസ്താവനകളിൽ നിന്ന് മനസ്സിലാക്കാം.

പരീക്ഷണമായി അയക്കപ്പെട്ട ആ രണ്ട് പേരും യഥാർത്ഥ മലക്കുകളാണെങ്കിലും അല്ലെങ്കിലും ശരി, അവരുടെ പേർ ഹാറൂത്ത് എന്നും മാറൂത്ത് എന്നുമായിരുന്നു. സംഭവം നടന്നത് ബാബിലോണിൽ വെച്ചുമായിരുന്നു. ( بِبَابِلَ هَارُوتَ وَمَارُوتَ ) നെബോഖദ്നേസർ( بختنصر )രാജാവിന്റെ ആക്രമണത്തിൽ ഇസ്റാഈല്യരെ ബാബിലോണിലേക്ക് നടുകടത്തപ്പെട്ടതും, വളരെക്കാലം അവിടെ അവർ അടിമകളായി കഴിഞ്ഞുകൂടിയതും പ്രസിദ്ധമാണ്. അക്കാലത്തായിരിക്കാം ഒരു പക്ഷേ ഈ സംഭവം. (അല്ലാഹുവിനറിയാം) ഹാറൂത്തും, മാറൂത്തും ചെയ്തിരുന്നതെന്താണെന്നും അതിന്റെ ലക്ഷ്യമെന്താണെന്നും അല്ലാഹു ചൂണ്ടിക്കാട്ടുന്നു: وَمَا يُعَلِّمَانِ مِنْ أَحَدٍ حَتَّىٰ يَقُولَا إِنَّمَا نَحْنُ فِتْنَةٌ فَلَا تَكْفُرْ (ഞങ്ങൾ ഒരു പരീക്ഷണം മാത്രമാണ്, അതുകൊണ്ട് നീ അവിശ്വാസിയായിപ്പോകരുത് എന്ന് പറയാതെ അവർ ആർക്കും പഠിപ്പിക്കുമായിരുന്നില്ല) അതേ, അവർ ജനങ്ങൾക്ക് ചിലതെല്ലാം പഠിപ്പിച്ചു കൊടുത്തിരുന്നു. പക്ഷേ, ഇത് പഠിച്ചു പ്രയോഗിക്കുവാനുള്ളതല്ല, അങ്ങിനെ ചെയ്താൽ നീ അവിശ്വാസിയാകുവാൻ ഇടവരും, അത് സൂക്ഷിക്കണം. നല്ലവരെയും ദുഷിച്ചവരെയും വേർതിരിക്കുവാനുള്ള ഒരു പരീക്ഷണമായി നിയോഗിക്കപ്പെട്ടവർ മാത്രമാണ് ഞങ്ങൾ. അത്കൊണ്ട് നീ വഞ്ചിതനാകരുത് എന്നൊക്കെ ഉപദേശിച്ചുകൊണ്ടായിരുന്നു അവർ ജനങ്ങൾക്ക് അത് പഠിപ്പിച്ചിരുന്നത്.

ആ രണ്ട് പേരിൽ നിന്നും മനുഷ്യർ പഠിച്ചിരുന്ന അറിവിന്റെ സ്വഭാവം എന്തായിരുന്നുവെന്നും അല്ലാഹു വ്യക്തമാക്കുന്നു: فَيَتَعَلَّمُونَ مِنْهُمَا مَا يُفَرِّقُونَ بِهِ بَيْنَ الْمَرْءِ وَزَوْجِهِ (അതെ, മനുഷ്യനും അവന്റെ ഇണക്കുമിടയിൽ- ഭാര്യാ ഭർത്താക്കൾക്കിടയിൽ - ഭിന്നിപ്പും ഛിദ്രവുമുണ്ടാക്കുന്ന ചില കാര്യങ്ങൾ.) ഇത് സിഹ്റിന്റെ ഇനത്തിൽ പെട്ടതും വിരോധിക്കപ്പെട്ടതുമാണെന്ന് പറയേണ്ടതില്ല. എന്നിരിക്കെ, അതുമൂലം ഭാര്യാഭർത്താക്കൾക്കിടയിൽ പിണക്കവും ഭിന്നിപ്പുമുണ്ടാക്കുവാൻ അവർക്കെങ്ങിനെ കഴിയും? അതെ, وَمَا هُم بِضَارِّينَ

بِهِۦ مِنْ أَحَدٍ إِلَّا بِإِذْنِ ٱللَّهِ (അല്ലാഹുവിന്റെ ഉത്തരവുകൂടാതെ ഒരാൾക്കും അവർ ഉപദ്രവം വരുത്തുന്നവരല്ല) ഇന്ന കാര്യം പ്രവർത്തിച്ചാൽ ഇന്ന ഫലമുണ്ടാകുമെന്ന് അല്ലാഹു നിശ്ചയിച്ചുവെച്ചിട്ടുണ്ട്. ഫലങ്ങളാകട്ടെ, നല്ലതും ചീത്തയുമാവാം. ഉപകാരവും ഉപദ്രവുമാകാം. അതുകൊണ്ടാണ് ചീത്തയും ഉപദ്രവകരവുമായ കാര്യങ്ങൾ ചെയ്യരുതെന്ന് അവൻ വിരോധിക്കുന്നതും. ഉദാഹരണമായി: വാളെടുത്തു മനുഷ്യന്റെ കഴുത്തിന് വെട്ടിയാൽ മരണത്തിന് ഇടയാകാമെന്നുള്ളത് അല്ലാഹുവിന്റെ നിശ്ചയങ്ങളിൽ ഒന്നാണ്. അതുകൊണ്ടാണ് വിരോധിക്കപ്പെട്ടിരിക്കുന്നതും. അതേ സമയത്ത് അല്ലാഹുവിന്റെ ഉദ്ദേശ്യവും ഉത്തരവും കൂടാതെ ഒരു കാര്യവും സംഭവിക്കുന്നതുമല്ല. ഓരോന്നിനും കാരണങ്ങൾ നിശ്ചയിച്ചതും, ആ കാരണങ്ങൾ ഉണ്ടാകുമ്പോൾ അതത് കാര്യങ്ങൾ സംഭവിക്കുന്നതും അവന്റെ ഉദ്ദേശ്യവും ഉത്തരവും അനുസരിച്ചു തന്നെ. മറ്റൊരു വിധത്തിൽ പറഞ്ഞാൽ അല്ലാഹുവിന്റെ ഉദ്ദേശ്യവും ഉത്തരവും കൂടാതെ സിഹ്റിന്റെയോ, സിഹ്ർ ചെയ്യുന്നവന്റെയോ സ്വന്തം കഴിവ് കൊണ്ടല്ല–സിഹ്റിനെ ഒരു ഉപദ്രവകാരണമാക്കി അല്ലാഹു നിശ്ചയിച്ചതുകൊണ്ടാണ് – ഭാര്യാഭർത്താക്കൾക്കിടയിൽ അതുമൂലം ഭിന്നിപ്പുണ്ടാകുന്നത് എന്ന് സാരം.

ഇവിടെ പ്രത്യേകം മനസ്സിരുത്തേണ്ടുന്ന ഒരു സംഗതിയുണ്ട് : ഭാര്യാഭർത്താക്കൾക്കിടയിൽ ഭിന്നിപ്പുണ്ടാക്കുന്ന കാര്യം എന്ന് മൊത്തത്തിലങ്ങ് പറഞ്ഞതല്ലാതെ, അക്കാര്യം പ്രാവർത്തികമാകുന്നത് എങ്ങിനെയാണെന്ന് അല്ലാഹു വിവരിച്ചിട്ടില്ല. അത് വിവരിക്കലല്ല ഇവിടെ ഉദ്ദേശ്യവും. അങ്ങിനെ ചില ദുഷ്പ്രവർത്തികളൊക്കെയുണ്ട്; അവ അവിശ്വാസത്തിൽ പെട്ടതാണ്; പക്ഷേ, അവമൂലം ഉപദ്രവകരങ്ങളായ അനുഭവങ്ങൾ വല്ലതും ഉണ്ടായേക്കാം ; എന്നാലത് തൽകർത്താക്കൾക്ക് അദൃശ്യമോ അമാനുഷികമോ ആയ വല്ല കഴിവുകളും ഉള്ളതുകൊണ്ടൊന്നുമല്ല ; അല്ലാഹു നിശ്ചയിച്ചതും മനുഷ്യർക്ക് കണ്ടുപിടിക്കുവാൻ സാധിക്കാത്തതുമായ ചില രഹസ്യങ്ങൾ നിലവിലുണ്ട്; അതുകൊണ്ട് അത്തരം വിഷയങ്ങൾ കണ്ട് മനുഷ്യർ വഞ്ചിതരാവരുത്. എന്നൊക്കെ ഉണർത്തുകയാണ് ഈ വാക്യംകൊണ്ട് ഉദ്ദേശ്യം. തുടർന്ന് പറയുന്ന വാക്യങ്ങൾ നോക്കുക:

وَيَتَعَلَّمُونَ مَا يَضُرُّهُمْ وَلَا يَنفَعُهُمْ (അവർക്ക് ഉപദ്രവം വരുത്തുന്നതും അവർക്ക് ഉപകാരം വരുത്താത്തതുമായ കാര്യം അവർ പഠിക്കുന്നു) സിഹ്ർ മൂലം യാതൊരു ഗുണവും ലഭിക്കുവാനില്ലെന്ന് മാത്രമല്ല, അത് ദോഷം വരുത്തുകയും ചെയ്യുന്നു. എനി, ഇഹത്തിൽ വെച്ച് താൽക്കാലികമായ വല്ല നിസ്സാര നേട്ടങ്ങളും അതുവഴി ലഭിച്ചാൽ തന്നെയും അവരുടെ പരലോകഗുണം നഷ്ടപ്പെടലാണ് അതുകൊണ്ടുണ്ടാകുന്നത്. وَلَقَدْ عَلِمُوا۟ لَمَنِ ٱشْتَرَىٰهُ مَا لَهُۥ فِى ٱلْءَاخِرَةِ مِنْ خَلَٰقٍ (അവർക്ക് തീർച്ചയായും അറിയാം, അതിനെ വാങ്ങിയവന് പരലോകത്തിൽ യാതൊരു പങ്കുമില്ലെന്ന്) ഞങ്ങൾ വെറും പരീക്ഷണമാണെന്നും, ഇത് പഠിച്ച് അവിശ്വാസിയാകുവാൻ ഇടവരുത്തരുതെന്നുമുള്ള താക്കീതോടുകൂടിയാണല്ലോ മലക്കുകൾ അത് പഠിപ്പിച്ചിരുന്നത്. അപ്പോൾ, അറിയാതെ അപകടത്തിൽ ചാടുകയല്ല അവർ ചെയ്തിരുന്നത് എന്ന് സാരം. അറിഞ്ഞുകൊണ്ടും കൽപിച്ചുകൂട്ടിയും പരലോകഗുണം നഷ്ടപ്പെടുത്തുകയും ആപത്ത് വിലക്കുവാങ്ങുകയുമാണവർ ചെയ്യുന്നത്. അതെ, وَلَبِئْسَ مَا شَرَوْا۟ بِهِۦٓ أَنفُسَهُمْ (അവർ തങ്ങളുടെ സ്വന്തങ്ങളെ ഏതൊന്നിന് വിറ്റു കളഞ്ഞുവോ അത് വളരെ ചീത്തതന്നെ!) ഈ വാസ്തവം അവർ മനസ്സിലാക്കിയിരുന്നുവെങ്കിൽ ഇത്രയും ഭീമമായ അപകടത്തിൽ

അവർ പതിക്കുമായിരുന്നില്ല. ഹാ! لَوْ كَانُوا يَعْلَمُونَ (അവർ അറിഞ്ഞിരുന്നെങ്കിൽ നന്നായേനേ!) وَلَوْ أَنَّهُمْ آمَنُوا وَاتَّقَوْا-الخ (അവർ വിശ്വസിക്കുകയും സൂക്ഷ്മത പാലിക്കുകയും ചെയ്തിരുന്നെങ്കിൽ അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുന്ന ഏതൊരു പുണ്യഫലവും അവർക്ക് വളരെ ഉത്തമം തന്നെ. അവർ അറിഞ്ഞിരുന്നെങ്കിൽ നന്നായേനേ!) അതെ, ഇത്രയും വിനാശകരമായ സിഹ്റിന്റെ പ്രവർത്തനം പിൻപറ്റി പരലോകഗുണം പാടെ നഷ്ടപ്പെടുത്തുന്നതിന് പകരം, അവർ സത്യവിശ്വാസത്തിൽ ഉറച്ചു നിൽക്കുകയും, അല്ലാഹുവിന്റെ വിധിവിലക്കുകൾ സൂക്ഷിച്ചുപോരുകയും ചെയ്തിരുന്നുവെങ്കിൽ അവർക്ക് അല്ലാഹുവിങ്കൽ ലഭിക്കുവാനിരിക്കുന്ന പുണ്യഫലം എത്രമാത്രം ഉത്തമമാകുമായിരുന്നു! പക്ഷേ, അതൊന്നും അവർ മനസ്സിലാക്കിയില്ല. കഷ്ടം!

ബാബിലോണിൽ വെച്ച് ഇസ്റാഈല്യർക്കിടയിൽ സിഹ്റിന് പ്രചാരം സിദ്ധിച്ചതും, സിഹ്റിന്റെ പ്രവർത്തനങ്ങളിൽ അവർ മുഴകിയിരുന്നതും വേദക്കാർക്കിടയിൽ പരക്കെ അറിയപ്പെടുന്ന വിഷയമാണ്. ബൈബ്ളിൽ നിന്ന് തന്നെ ഈ വാസ്തവം സ്പഷ്ടമാണ്. അതുകൊണ്ടാണ് ഈ വിഷയത്തെപ്പറ്റി അല്ലാഹു വിശദമായി വിവരിക്കാതെ വിഷയം ചൂണ്ടിക്കാട്ടുക മാത്രം ചെയ്തിരിക്കുന്നത്. ഇസ്റാഈല്യർ സത്യമാർഗം വിട്ടു വ്യതിചലിച്ചുപോയ കാരണങ്ങൾ എടുത്തുപറയുന്ന കൂട്ടത്തിൽ അതും എടുത്തു പറയുക മാത്രമാണിവിടെ അല്ലാഹു ചെയ്തിരിക്കുന്നത്. ക്വുർആൻ അവതരിച്ച കാലത്തുള്ള യഹൂദികൾക്ക് ക്വുർആന്റെ ഈ ആരോപണത്തെ എതിർക്കുവാനോ വിമർശിക്കുവാനോ കഴിയാതെ അവർ മൗനമവലംബിച്ചതും അതുകൊണ്ടായിരുന്നു (*)

മലക്കുകൾ വന്ന് ജനങ്ങൾക്ക് സിഹ്റിന്റെ വകുപ്പുകൾ പഠിപ്പിച്ചുവെന്നതിനെ സംബന്ധിച്ചുണ്ടാകുന്ന പല സംശയങ്ങൾക്കും മുകളിൽ കണ്ട വിവരണത്തിൽ നിന്നു

---

***(*) ബൈബ്ളിന്റെ ആധികാരിക നിഘണ്ടുവായ വേദപുസ്തക നിഘണ്ടുവിൽ നിന്ന് ക്ഷുദ്രത്തെ (സിഹ്റിനെ)സംബന്ധിച്ച ചില പ്രസ്താവനകൾ ഇവിടെ സ്മർത്തവ്യമാകുന്നു. അതിലെ ചില പ്രസക്ത ഭാഗങ്ങൾ മാത്രം ചുരുക്കി ഉദ്ധരിക്കാം:***

***1) എബ്രായർ (ഇസ്റാഈല്യർ) കനാൻ (ഫലസ്തീൻ) ദേശത്തു വന്നപ്പോൾ പൂർവ്വവാസികൾ ആരാധിച്ചു വന്നിരുന്ന ദേവൻമാരുടെ ദയ ലഭിക്കുകയും രഹസ്യങ്ങൾ വെളിപ്പെടുത്തി കിട്ടുകയും വേണമെന്നുള്ളത് അവരുടെ ഇടയിൽ നടപ്പുള്ള ക്ഷുദ്രത്തിന് കാരണമായി.***

***2) മന്ത്രോച്ചാരണത്താൽ ദൈവഹിതം മനസ്സിലാക്കാമെന്ന് എല്ലാ ദേശക്കാരും പൊതുവെ വിചാരിച്ചിരുന്നപോലെ ക്ഷുദ്രവിദഗ്ധൻമാർക്ക് മരിച്ചവരെ പാതാളത്തിൽ നിന്നു വിളിച്ചു വരുത്തുവാൻ കഴിയുമെന്നുള്ള വിശ്വാസം എബ്രായർക്ക് ദൃഢമായിരുന്നു.***

***3) അശ്ശൂര്യർ (ബാബിലോണിയക്കാർ) യിസ്രായേല്യരോട് യുദ്ധത്തിന് വന്നപ്പോൾ യിസ്രായേല്യർ ചുറ്റുമുള്ളവരോട് യോജിച്ച് അവരിൽ നിന്ന് ക്ഷുദ്രപ്രയോഗം വശമാക്കുവാൻ തങ്ങളുടെ ദേശത്ത് അവർക്ക് സ്ഥലം കൊടുക്കുവാനിടയായി.***

***4) ബാബിലോൺ പ്രവാസകാലത്ത് പല രസകരങ്ങളായ>>>***

മറുപടി ലഭിക്കുന്നതാണ്. മർഹൂം സയ്യിദ് ക്വുത്വ്ബ് അദ്ദേഹത്തിന്റെ ( **فى ظلال القرآن**) (ക്വുർആന്റെ തണലുകളിൽ) എന്ന തഫ്സീർ ഗ്രന്ഥത്തിൽ, ഈ വചനത്തിന്റെ വ്യാഖ്യാനത്തോടനുബന്ധിച്ച് ചെയ്ത ഒരു പ്രസ്താവനയിൽ നിന്ന് ഇതിലേക്ക് കുറേകൂടി വെളിച്ചം ലഭിക്കുന്നതുകൊണ്ട് അതിന്റെ സാരംകൂടി ഇവിടെ ഉദ്ധരിക്കുന്നത് നന്നായിരിക്കും. ആ പ്രസ്താവന അദ്ദേഹം ഇങ്ങിനെ ആരംഭിക്കുന്നു: "എനി, ആ യഹൂദികൾ അല്ലാഹുവിന്റെ കിത്താബിനെ ഉപേക്ഷിച്ചുകൊണ്ട് പിൻപറ്റിയ സിഹ്റിനെയും, ഭാര്യാഭർത്താക്കൾക്കിടയിൽ ഭിന്നിപ്പിച്ചിരുന്ന കാര്യത്തെയും കുറിച്ച് ഒരു

---

*<<< ക്ഷുദ്രപ്രയോഗങ്ങളെക്കുറിച്ച് എബ്രായർക്ക് അറിയാനിടയായി. ബാബിലോണിൽ ക്ഷുദ്രപ്രയോഗവും, രഹസ്യം വെളിപ്പെടുത്തലും രാജാവിന്റെ പരിവാരങ്ങളിൽ പലരുടെയും ഉദ്യോഗമായിരുന്നു. മന്ത്രവാദികളും, ആഭിചാരികളും, ക്ഷുദ്രക്കാരും ഉണ്ടായിരുന്നു.*

*5) സ്വപ്നം മൂലമായി യഹോവയുടെ ഇഷ്ടമറിയാമെന്ന് യിസ്രായേൽ ദൃഢമായി വിശ്വസിച്ചു. ചിലപ്പോൾ ഇത് വാസ്തവമാണെങ്കിലും കള്ള പ്രവാചകൻമാർ ഇത്മൂലം പലരെയും കബളിപ്പിച്ചിട്ടുണ്ട്.*

*6) ലക്ഷണം നോക്കൽ പലവിധത്തിലായിരുന്നു. പാത്രത്തിൽ വെള്ളമോ വീഞ്ഞോ ഒഴിച്ച് അഞ്ജനം നോക്കുന്നവരെപ്പോലെ നോക്കി ഭാവിഫലങ്ങൾ പറയാമെന്ന് വാദിച്ചു. മേഘങ്ങളെയും നക്ഷത്രങ്ങളെയും നോക്കി ലക്ഷണം പറയുന്ന ജോൽസ്യൻമാർ ബാബിലോണിലുണ്ടായിരുന്നു.*

*7) ക്ഷുദ്രവിദഗ്ധൻമാർ ഭാവി കാര്യം അറിയുവാൻ ഭൂതങ്ങളെയും മരിച്ചവരെയും വിളിച്ചു വരുത്തുമെന്നും മറ്റും യിസ്രായേല്യർ ദൃഢമായി വിശ്വസിച്ചു. യെഹൂദർ മാത്രമല്ല, യവനൻമാരും (ഗ്രീക്കുകാരും) വിശ്വസിച്ചിരുന്നു. മരിച്ചവരുടെ ആത്മാക്കൾ ഈ ലോകത്ത് വരികയില്ലെന്ന് നമുക്ക് പറയുവാൻ കഴിയുകയില്ല. എന്നാൽ ക്ഷുദ്രപ്രയോഗത്തിന് അവയെ വരുത്തുവാൻ കഴിയുമെന്നുള്ളതിന് തെളിവില്ല.*

*8) ഭൂമിയിൽ നിന്ന് നിധി എടുക്കുക, ശത്രുക്കൾക്ക് ആപത്തുണ്ടാക്കുക എന്നിവ ക്ഷുദ്രത്താൽ സാധിക്കുമെന്ന് എബ്രായർ വിശ്വസിച്ചു. ക്ഷുദ്രത്തിലുള്ള ആപത്തിന് പകരം ക്ഷുദ്രം നല്ലതാണെന്നായിരുന്നു ആ അഭിപ്രായം.*

*9) മറ്റുള്ളവർക്ക് വിരോധമായ ക്ഷുദ്രത്തെക്കുറിച്ച് പ്രവാചകൻമാർ പലപ്പോഴും ശാസിച്ചിട്ടുണ്ട്. ചിലർ മന്ത്രം പറഞ്ഞു ചീരവേവിച്ചു ശാപവാക്കുകൾ ഉച്ചരിക്കും. ചിലർ മരുന്നിടും, ചിലർ കയറുകളിൽ മുടിച്ചിടും (കെട്ടുകളിടും)ചിലർ ശുഭാശുഭ ദിനങ്ങൾ ഗണിക്കും. ചിലർ ശത്രുക്കളുടെ രൂപമുണ്ടാക്കി അതിൽ മുറിവുകളുണ്ടാക്കും.*

*10) ആദ്യക്രിസ്ത്യാനികളിൽ പലരും ക്ഷുദ്രത്തെ ഭയപ്പെട്ടു. എന്നാൽ, കാലക്രമത്തിൽ ക്ഷുദ്രത്തിൽ യാതൊരു വാസ്തവവുമില്ലെന്ന് അവർ തീരുമാനിച്ചു*

*11) ക്ഷുദ്രക്കാർ മറ്റുള്ളവർക്ക് അജ്ഞാതമായ ശാസ്ത്രജ്ഞാനം നിമിത്തം അൽഭുതങ്ങൾ പ്രവർത്തിച്ചുവെന്നും, അവർ പറഞ്ഞതുപോലെ യാദൃശ്ചികമായി സംഭവിക്കുന്നത് കണ്ട് അവർക്ക് അൽഭുത കാര്യങ്ങൾ പ്രവർത്തിക്കാമെന്നും ബുദ്ധിഹീനൻമാർ വിചാരിച്ചു (വേ.പു.നി.പേജ് 117, 118 നോക്കുക).*

വാക്ക് പറയേണ്ടിയിരിക്കുന്നു. അദ്ദേഹം തുടർന്നു പറയുന്നു :

“ശാസ്ത്രത്തിന് യാഥാർത്ഥ്യം വ്യക്തമായി മനസ്സിലാക്കുവാൻ കഴിയാത്ത ചില പ്രത്യേകതകൾ ചില ആളുകളിൽ എല്ലാ കാലത്തും കാണപ്പെടാറുണ്ട്. അവക്ക് ശാസ്ത്രം ചില പേരുകൾ മാത്രം നൽകുന്നു. അവയുടെ യാഥാർത്ഥ്യമോ മാർഗമോ അതിനറിയുകയില്ല. ഇതാ ടെലെപ്പതി (*) നോക്കുക. എന്താണത്? അതെങ്ങിനെ സാധിക്കുന്നു? മനുഷ്യന്റെ കഴ്ചയോ ശബ്ദമോ എത്താത്ത ദൂരത്ത് നിന്ന് ഒരാൾ ഒരാളെ വിളിച്ചുപറയുകയും അത് മറ്റെയാൾ കേട്ട് സ്വീകരിക്കുകയും ചെയ്യുന്നു. മറകളും ദൂരങ്ങളും അതിന് തടസ്സമാകുന്നില്ല. ഇതാ മാഗ്നറ്റിസം (**) അതെന്താണ്? എങ്ങിനെയാണ്? ഒരാളുടെ ഉദ്ദേശ്യം മറ്റേയാളിൽ എങ്ങിനെ ശക്തിചെലുത്തുന്നു? ഒരു തുറന്ന പുസ്തകം നോക്കി വായിച്ചാലെന്നപോലെ ഒരാളുടെ സ്വകാര്യ സന്ദേശം മറ്റെയാൾ ഏറ്റുവാങ്ങുന്നു, ഇതിനൊക്കെ ചില പേരുകൾ നൽകുകയല്ലാതെ അതിനെ അപഗ്രഥിക്കുവാൻ ശാസ്ത്രത്തിന് കഴിഞ്ഞിട്ടില്ല. ഇങ്ങിനെ പലതുമുണ്ട്. സമ്മതിച്ചുകൊടുക്കുവാൻ മതിയായ അനുഭവമോ, പരിചയമോ സിദ്ധിക്കാത്തതിന്റെ പേരിൽ ശാസ്ത്രം അവയെപ്പറ്റി തർക്കവിമർശനം നടത്തിക്കൊണ്ടിരിക്കുകയാണ്. എല്ലാ ആത്മീയ ശക്തികളെയും നിഷേധിച്ചു തള്ളുന്ന വമ്പൻമാർക്ക് അങ്ങിനെ ഒന്നില്ലെന്ന് സ്ഥാപിക്കുവാൻ കഴിയുകയില്ല. അജ്ഞാതമായ ഭാവിയെക്കുറിച്ച് ഞാനൊരു സ്വപ്നം കാണുന്നു. ആ സ്വപ്നം അതേമാതിരി പുലരുന്നു. അവർ നിഷേധിക്കുന്ന ആത്മീയേന്ദ്രിയങ്ങൾക്ക് ഇങ്ങിനെയൊരു ഭാവി സംഭവിക്കുവാൻ പോകുന്നുവെന്ന് എങ്ങിനെയാണ് ബോധമുണ്ടാകുന്നത്? അറിയായ്മയും, കണ്ടുപിടിക്കാനുള്ള മാർഗം ഇല്ലായ്മയും കൊണ്ട് മാത്രം മനുഷ്യനിൽ അന്തർഭവിച്ചു കിടപ്പുള്ള ഇത്തരം അജ്ഞാത ശക്തികളെ നിഷേധിക്കുന്നത് തികച്ചും ഗർവ്വല്ലാതെ മറ്റൊന്നുമല്ല.

സയ്യിദ് ക്വുത്ബ് തുടരുന്നു: “ഈ ഇനത്തിൽപെട്ടതാണ് സിഹ്റും. പിശാചുക്കൾ മനുഷ്യർക്ക് പഠിപ്പിക്കലും അതിൽപെട്ടത് തന്നെ. ഒരു പക്ഷേ, ശരീരത്തിലോ അവയവങ്ങളിലോ, ഇന്ദ്രിയശക്തികളിലോ, ചിന്താശക്തികളിലോ സ്വാധീനം ചെലുത്തുവാനുള്ള വല്ല കഴിവുകളുമായിരിക്കാം ഇതിന്റെ രൂപങ്ങളിൽ ഒന്ന്. എന്നാൽ, ഫിർഔന്റെ സിഹ്റുകാർ ചെയ്തതായി ക്വുർആനിൽ പറഞ്ഞ സിഹ്ർ കേവലം ചില പകിട്ട് വിദ്യകളായിരുന്നു (അതും ഇതും തമ്മിൽ വ്യത്യാസമുണ്ട്) അതിന് യാഥാർത്ഥ്യമുണ്ടായിരുന്നില്ല. يُخَيَّلُ إِلَيْهِ مِن سِحْرِهِمْ أَنَّهَا تَسْعَى (അവരുടെ സിഹ്ർ മൂലം അവരുടെ വടികളും കയറുകളും ഓടുന്നതായി മൂസാ നബിക്ക് തോന്നിപ്പിക്കപ്പെട്ടിരുന്നു) എന്ന് അല്ലാഹു പറഞ്ഞിട്ടുണ്ടല്ലോ. ഇങ്ങിനെയുള്ള ഏതെങ്കിലും ഒരു സ്വാധീനം ഭാര്യാഭർത്താക്കൾക്കും, സ്നേഹജനങ്ങൾക്കുമിടയിൽ ഭിന്നിപ്പുണ്ടാക്കുകയെന്ന ഫലം ഉളവാകുന്നതിന് തടസ്സമില്ല. പ്രതികരണങ്ങളിൽ നിന്ന് മാനസാന്തരം ഉണ്ടാകുന്നു. കാര്യങ്ങളും, കാരണങ്ങളുമെല്ലാം അല്ലാഹുവിന്റെ അനുമതി കൊണ്ടല്ലാതെ സംഭവിക്കുന്നതല്ലെന്ന് മുമ്പ് പറഞ്ഞുവല്ലോ.”

വീണ്ടും അദ്ദേഹം തുടരുന്നു: “എനി, ഹാറൂത്ത്, മാറൂത്ത് എന്നുള്ള മലക്കുകൾ ആരാണ്? എപ്പോഴാണവർ ബാബിലോണിൽ ഉണ്ടായിരുന്നത്? ഇതിന്റെ കഥ

---

***(*) Telepathy മാനസ സന്ദേശം, അന്തകരണവിദ്യ-അഥവാ മനസ്സുകൾക്കിടയിൽ നടക്കുന്ന വാർത്താവിനിമയം***

***(**) Personal magnetism വ്യക്തിത്വത്തിന്റെ വശീകരണശക്തി***

യഹൂദികൾക്കിടയിൽ സുപരിചിതമായിരുന്നു. ക്വുർആനിൽ അത് ചൂണ്ടിക്കാണിക്കുക മാത്രമാണ് ചെയ്തത്. അതവർ നിഷേധിക്കുകയോ, കളവാക്കുകയോ ചെയ്യാത്തതുതന്നെ അതിന് തെളിവാണ്. ഏതൊരു കൂട്ടരെ അഭിമുഖീകരിച്ചുകൊണ്ടാണോ പറയുന്നതെങ്കിൽ, അവർക്കിടയിൽ പരിചയമുള്ള സംഭവം പറയുമ്പോൾ, ക്വുർആൻ അത് വിസ്തരിച്ചുപറയാതെ ചൂണ്ടിക്കാട്ടികൊണ്ട് പലപ്പോഴും പറയാറുണ്ട്. ഉദ്ദേശ്യം നിറവേറ്റുവാൻ അതുമതി. പിന്നെ, വിശദീകരണത്തിന്റെ ആവശ്യമില്ലല്ലോ രണ്ട് മലക്കുകളുടെ സംഭവത്തെപ്പറ്റി വന്നിട്ടുള്ള കഥകളുടെ പിന്നാലെ പോകുവാൻ ക്വുർആന്റെ തണലുകളിൽ, (ഈ ഗ്രന്ഥത്തിൽ) നാം ഉദ്ദേശിക്കുന്നില്ല. വിശ്വസനീയമായ ഒരു രിവായത്തും അതിൽ ഇല്ല."

"മനുഷ്യചരിത്രത്തിൽ അതതു കാലഘട്ടങ്ങൾക്കനുസൃതമായി പലവിധ ദൃഷ്ടാന്തങ്ങളും പരീക്ഷണങ്ങളും കഴിഞ്ഞുപോയിട്ടുണ്ട്. അക്കൂട്ടത്തിൽ രണ്ട് മലക്കുകളുടെയോ, മലക്കുകളെപ്പോലെയുള്ള രണ്ട് സൽപുരുഷന്മാരുടെയോ ഒരു പരീക്ഷണം നടന്നുവെങ്കിൽ-മനുഷ്യചരിത്രത്തിൽ കഴിഞ്ഞുപോയ അസാധാരണങ്ങളും വിവിധ രൂപങ്ങളിലുള്ളവയുമായ സംഭവങ്ങളെ അപേക്ഷിച്ചു നോക്കുമ്പോൾ-അതിൽ പുതുമയൊന്നുമില്ലതന്നെ. ദൈവികമായ പ്രകാശകിരണങ്ങളിലേക്ക് മനുഷ്യചരിത്രം അടിവെച്ചു നീങ്ങിക്കൊണ്ടിരിക്കുകയാണ് ചെയ്യുന്നത്. ഈ ആയത്തിൽ വ്യക്തവും ദൃഢവുമായി പ്രസ്താവിക്കപ്പെട്ട സാരങ്ങൾ ഒരു നീണ്ട കാലത്തിന്ശേഷം, അവ്യക്തങ്ങളായ മറ്റൊന്നിനെയും ആശ്രയിക്കാതെ നമുക്ക് മനസ്സിലായേക്കും. ഐതിഹ്യങ്ങളുടെ പിന്നാലെ കൂടിയും അല്ലാഹുവിന്റെ കിതാബിനെ പുറം തള്ളിയും ഇസ്റാഈല്യർ വഴിപിഴച്ചുപോയി എന്നും സിഹ്ർ പിശാചിന്റെ പ്രവൃത്തിയാണെന്നും, അത് കുഫ്റിൽപെട്ടതാണെന്നും അത് പരലോകം നിശ്ശേഷം നഷ്ടപ്പെടുത്തുമെന്നും അറിയുന്നത് കൊണ്ട് നമുക്കിപ്പോൾ മതിയാക്കാം." ( في ظلال القرآن )

## വിഭാഗം - 13

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَقُولُوا۟ رَٰعِنَا وَقُولُوا۟ ٱنظُرْنَا وَٱسْمَعُوا۟ ۗ وَلِلْكَـٰفِرِينَ عَذَابٌ أَلِيمٌ ﴿١٠٤﴾

**﴾104﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ 'റാഇനാ' [ഞങ്ങളെ ഗൗനിക്കണം] എന്ന് പറയരുത്. നിങ്ങൾ ഉൻദ്വുർനാ [ഞങ്ങളെ നോക്കണം] എന്നു പറയുകയും, (പറയുന്നത്) കേൾക്കുകയും ചെയ്യുവിൻ. അവിശ്വാസികൾക്ക് വേദനയേറിയ ശിക്ഷയുണ്ടായിരിക്കും.**

مَّا يَوَدُّ ٱلَّذِينَ كَفَرُوا۟ مِنْ أَهْلِ ٱلْكِتَـٰبِ وَلَا ٱلْمُشْرِكِينَ أَن يُنَزَّلَ عَلَيْكُم مِّنْ خَيْرٍ مِّن رَّبِّكُمْ ۗ

**﴾105﴿ വേദക്കാരിൽ നിന്നാകട്ടെ, ബഹുദൈവ വിശ്വാസികളിൽ നിന്നാകട്ടെ, അവിശ്വസിച്ചിട്ടുള്ളവർ ഇഷ്ടപ്പെടുന്നില്ല, നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് നിങ്ങൾക്ക് വല്ല ഗുണവും ഇറക്കപ്പെടുന്നത്. അല്ലാഹു**

| وَٱللَّهُ يَخۡتَصُّ بِرَحۡمَتِهِۦ مَن يَشَآءُۚ وَٱللَّهُ ذُو ٱلۡفَضۡلِ ٱلۡعَظِيمِ ﴿١٠٥﴾ | **വാകട്ടെ, അവന്‍ ഉദ്ദേശിക്കുന്നവരെ അവന്റെ കാരുണ്യംകൊണ്ട് അവന്‍ പ്രത്യേകമാക്കുന്നു. അല്ലാഹു മഹത്തായ അനുഗ്രഹശാലിയുമാകുന്നു.** |
|---|---|

﴾104﴿ يَاأَيُّهَاالَّذِينَ آمَنُوا വിശ്വസിച്ചവരേ لا تَقُولُوا നിങ്ങള്‍ പറയരുത് رَاعِنَا റാഇനാ എന്ന് وَقُولُوا നിങ്ങള്‍ പറയുകയും ചെയ്യുവിന്‍ انظُرْنَا ഉന്‍ളുര്‍നാ എന്ന് وَاسْمَعُوا നിങ്ങള്‍ കേള്‍ക്കുകയും ചെയ്യുവിന്‍ وَلِلْكَافِرِينَ അവിശ്വാസികള്‍ക്കുണ്ട് عَذَابٌ ശിക്ഷ أَلِيمٌ വേദനയേറിയ ﴾105﴿ مَا يَوَدُّ ഇഷ്ടപ്പെടുന്നില്ല, ആഗ്രഹിക്കുന്നില്ല الَّذِينَ كَفَرُوا അവിശ്വസിച്ചവര്‍ مِنْ أَهْلِ الْكِتَابِ വേദക്കാരില്‍ നിന്ന് وَلا الْمُشْرِكِينَ ബഹുദൈവ വിശ്വാസികളില്‍ നിന്നുമില്ല أَنْ يُنَزَّلَ ഇറക്കപ്പെടുന്നത് عَلَيْكُمْ നിങ്ങള്‍ക്ക് مِنْ خَيْرٍ ഒരു ഗുണവും مِنْ رَبِّكُمْ നിങ്ങളുടെ രക്ഷിതാവില്‍ നിന്ന് وَاللَّهُ അല്ലാഹുവാകട്ടെ يَخْتَصُّ അവന്‍ പ്രത്യേകമാക്കുന്നു بِرَحْمَتِهِ അവന്റെ കാരുണ്യംകൊണ്ട് مَنْ يَشَاءُ അവന്‍ ഉദ്ദേശിക്കുന്നവരെ وَاللَّهُ അല്ലാഹു ذُو الْفَضْلِ അനുഗ്രഹം (ദയവ്, ഔദാര്യം) ഉള്ളവനാകുന്നു الْعَظِيمِ മഹത്തായ, വമ്പിച്ച

---

رَاعِنَا (റാഇനാ) എന്ന വാക്കിന് 'ഞങ്ങളെ ഗൗനിക്കണം' അഥവാ ഞങ്ങള്‍ക്ക് മനസ്സിലാകുന്ന വിധം പറഞ്ഞുതന്ന് ഞങ്ങളെപ്പറ്റി ശ്രദ്ധിക്കണം എന്നാണര്‍ത്ഥം. അതേ വാക്കുതന്നെ അവരുടെ ഭാഷയില്‍ വിഡ്ഢി, മൂഢന്‍ എന്നിങ്ങിനെ ചീത്ത പറയുന്ന വാക്കായും ഉപയോഗിച്ചിരുന്നു. നബിﷺ വല്ലതും പറയുമ്പോള്‍, സന്ദര്‍ഭത്തിനൊത്ത് ആദരവും മര്യാദയും പാലിക്കുകയാണെന്ന് തോന്നുമാറ് യഹൂദികള്‍ നബിﷺയോട് ഈ വാക്ക് പറയും. അവരുടെ യഥാര്‍ത്ഥ ഉദ്ദേശ്യമാകട്ടെ, തിരുമേനിയെ വിഡ്ഢിയെന്ന് വിളിച്ചു പരിഹസിക്കലുമായിരുന്നു. (ഇതുപോലെ വേറെയും ചില കൃത്രിമ വാക്കുകള്‍ അവര്‍ ഉപയോഗിച്ചിരുന്നതായി സൂറഃനിസാഉ് 46 ല്‍ കാണാവുന്നതാണ്). സത്യവിശ്വാസികളും നബിﷺയോട് ഈ വാക്ക് പറയാറുണ്ടായിരുന്നത്കൊണ്ട് പ്രത്യക്ഷത്തില്‍ അവരെ കുറ്റപ്പെടുത്തുവാനും നിവൃത്തിയില്ല. മാത്രമല്ല, സത്യവിശ്വാസികളും തങ്ങളെപ്പോലെ ആ വാക്ക് ഉപയോഗിക്കുന്നതില്‍ യഹൂദികള്‍ സന്തോഷം കൊള്ളുകയും ചെയ്യും. അതുകൊണ്ട് അത്തരം വാക്കുകള്‍ സത്യവിശ്വാസികള്‍ ഉപയോഗിക്കരുതെന്നും, അര്‍ത്ഥശങ്കക്കിടമില്ലാത്തതും, കളങ്കരഹിതമായതുമായ വാക്കുകള്‍ ഉപയോഗിക്കണമെന്നും അല്ലാഹു സത്യവിശ്വാസികളെ ഉപദേശിക്കുകയാണ്. 'റാഇനാ'യുടെ സ്ഥാനത്ത് 'ഉന്‍ളുര്‍നാ' (انظُرْنَا) എന്നു പറയുവാനും, നബിﷺ പറയുന്നത് ശരിക്കു കേട്ടു. മനസ്സിലാക്കുവാനും കല്‍പിക്കുകയും ചെയ്യുന്നു. ഞങ്ങളെ നോക്കണം-ശ്രദ്ധിക്കണം-എന്നു തന്നെയാണ് ഈ വാക്കിന്റെ അര്‍ത്ഥം. പക്ഷേ 'റാഇനാ' യിലുള്ളത്പോലെ കളങ്കത്തിനും പരിഹാസത്തിനും ഇതില്‍ പഴുതില്ല. ആയത്തിന്റെ അവസാനത്തില്‍ 'അവിശ്വാസികള്‍ക്ക് വേദനയേറിയ ശിക്ഷയുണ്ട്' എന്ന താക്കീതില്‍ അത്തരം പരിഹാസവാക്കുകള്‍ നബിﷺയോട് ഉപയോഗിക്കുന്നത് അവിശ്വാസം നിമിത്തമാണെന്നും,

സത്യവിശ്വാസികൾക്ക് യോജിച്ചതല്ലെന്നും സൂചനയുണ്ട്.

സത്യവിശ്വാസികളായ നിങ്ങൾക്ക് അല്ലാഹുവിന്റെ ഭാഗത്ത് നിന്ന് യാതൊരു നന്മയും ലഭിക്കുന്നത് വേദക്കാരും മുശ്‌രിക്കുകളുമാകുന്ന അവിശ്വാസികൾക്ക് ഇഷ്ടപ്പെടുകയില്ല. അഥവാ അവരുടെ ശത്രുതയും ദുഷ്ട മനഃസ്ഥിതിയും വളരെ കടുത്തതാണ്. പ്രവാചകത്വമാകുന്ന അനുഗ്രഹം, അതിൽ വിശ്വസിച്ചു വിജയം നേടുവാനുള്ള ഭാഗ്യം എന്നിവയൊക്കെ എല്ലാവർക്കും ലഭിക്കാതെ, ചിലർക്ക് മാത്രം ലഭിക്കുന്നത് അല്ലാഹുവിന്റെ അനുഗ്രഹവും കാരുണ്യവും കുടുസ്സായത് കൊണ്ടല്ല. അതു വളരെ മഹത്തായതും വമ്പിച്ചതും തന്നെ. പക്ഷേ, അവന് മാത്രം അറിയാവുന്ന ചില യുക്തി രഹസ്യങ്ങളനുസരിച്ച് അവൻ ഉദ്ദേശിക്കുന്നവർക്കായിരിക്കും അവനത് നൽകുക. എന്നൊക്കെയാണ് രണ്ടാമത്തെ വചനത്തിലെ ആശയം. അല്ലാഹുവിന്റെ മാർഗം വിട്ടു പിഴച്ചു പോകുന്നവർ ആരാണെന്നും, നേർമാർഗം പ്രാപിക്കുന്നവർ ആരാണെന്നും അവന് നല്ലതുപോലെ അറിയാമല്ലോ (6:117)

۞ مَا نَنسَخۡ مِنۡ ءَايَةٍ أَوۡ نُنسِهَا نَأۡتِ بِخَيۡرٖ مِّنۡهَآ أَوۡ مِثۡلِهَآۗ أَلَمۡ تَعۡلَمۡ أَنَّ ٱللَّهَ عَلَىٰ كُلِّ شَيۡءٖ قَدِيرٌ ﴿١٠٦﴾

**﴾106﴿ വല്ല 'ആയത്തി'നെയും [വചനത്തെ]യും നാം നീക്കം ചെയ്യുക (അഥവാ ദുർബ്ബലപ്പെടുത്തുക)യോ, അതിനെ വിസ്മരിപ്പിക്കുകയോ ചെയ്യുന്നതായാൽ അതിനെക്കാൾ ഉത്തമമായതിനെയോ, അതുപോലെയുള്ളതിനെയോ നാം കൊണ്ടുവരുന്നതാണ്. നിനക്കറിഞ്ഞുകൂടെ, അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാണെന്ന്?!**

أَلَمۡ تَعۡلَمۡ أَنَّ ٱللَّهَ لَهُۥ مُلۡكُ ٱلسَّمَٰوَٰتِ وَٱلۡأَرۡضِۗ وَمَا لَكُم مِّن دُونِ ٱللَّهِ مِن وَلِيّٖ وَلَا نَصِيرٍ ﴿١٠٧﴾

**﴾107﴿ നിനക്കറിഞ്ഞുകൂടേ, അല്ലാഹുവിന് തന്നെയാണ് ആകാശങ്ങളുടെയും, ഭൂമിയുടെയും രാജാധികാരമുള്ളതെന്ന് ?! അല്ലാഹുവിനെകൂടാതെ നിങ്ങൾക്ക് യാതൊരു രക്ഷാധികാരിയുമില്ല : ഒരു സഹായകനുമില്ല.**

---

﴾106﴿ مَا نَنسَخۡ വല്ലതും നാം നീക്കം ചെയ്താൽ, ദുർബ്ബലപ്പെടുത്തിയാൽ مِنۡ آيَةٍ ആയത്തിൽപെട്ട വല്ല ആയത്തിനെയും أَوۡ نُنسِهَا അല്ലെങ്കിൽ അതിനെ നാം വിസ്മരിപ്പിച്ചാൽ نَأۡتِ നാം(കൊണ്ട്)വരും بِخَيۡرٍ കൂടുതൽ നല്ലതിനെ مِنۡهَا അതിനെക്കാൾ أَوۡ مِثۡلِهَا അല്ലെങ്കിൽ അതുപോലെയുള്ളത് أَلَمۡ تَعۡلَمۡ നിനക്കറിഞ്ഞുകൂടേ أَنَّ ٱللَّهَ അല്ലാഹു (ആകുന്നു) എന്ന് عَلَىٰ كُلِّ شَيۡءٍ എല്ലാകാര്യത്തിനും

قَدِيرٌ കഴിവുള്ളവനാകുന്നു. ﴾107﴿ أَلَمْ تَعْلَمْ നിനക്കറിഞ്ഞുകൂടേ أَنَّ اللَّهَ അല്ലാഹു (ആകുന്നു) വെന്ന് لَهُ അവന്നാകുന്നു مُلْكُ രാജാധിപത്യം السَّمَاوَاتِ ആകാശങ്ങളുടെ وَالْأَرْضِ ഭൂമിയുടെയും وَمَا لَكُمْ നിങ്ങൾക്ക് ഇല്ലതാനും مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ مِنْ وَلِيٍّ ഒരു ബന്ധുവും, രക്ഷാധികാരി, മിത്രം وَلَا نَصِيرٍ സഹായകനും ഇല്ല.

---

نَسْخٌ (നസ്ഖ്) എന്നാൽ നീക്കം ചെയ്യുക, പകർത്തുക എന്നൊക്കെയാണ് ഭാഷാർത്ഥം. ഒരു മതവിധിക്ക് ആസ്പദമായ തത്വം അവസാനിക്കുമ്പോൾ, ആ വിധി ദുർബ്ബലപ്പെടുത്തി തൽസ്ഥാനത്ത് മറ്റൊരു വിധി കൊണ്ടുവരുക എന്നാണത് കൊണ്ട് വിവക്ഷ. آيَة (ആയത്ത്) എന്നാൽ അടയാളം ദൃഷ്ടാന്തം, ചിഹ്നം എന്നൊക്കെ വാക്കർത്ഥമാകുന്നു. വേദവാക്യങ്ങൾക്കും ക്വുർആൻ വചനങ്ങൾക്കും ആയത്തുകൾ എന്നു പറയപ്പെടുന്നു. അല്ലാഹുവിന്റെ വിധിവിലക്കുകൾക്കും, സന്ദേശങ്ങൾക്കുമുള്ള ദൃഷ്ടാന്തങ്ങളാണല്ലോ അവ. نُنْسِهَا (ആയത്തുകളെ വിസ്മരിപ്പിക്കുക) എന്നു പറഞ്ഞതിന്റെ താൽപര്യം, വായനയിൽ നിന്നും ഹൃദയങ്ങളിൽ നിന്നും അവയെ നീക്കം ചെയ്ത് അവയെക്കുറിച്ചുള്ള സ്മരണ ഇല്ലാതാക്കുക എന്നത്രെ.

ഇസ്‌ലാമിനെതിരിൽ യഹൂദികൾ ഉന്നയിക്കാറുണ്ടായിരുന്ന ആക്ഷേപങ്ങളിൽ ഒന്നിന്റെ മറുപടിയായിട്ടാണ് ഈ വചനം അവതരിപ്പിച്ചിരിക്കുന്നത്. മുഹമ്മദ് ഒരു പ്രവാചകനും, ക്വുർആൻ ദൈവ വചനവുമാണെന്നാണല്ലോ പറയുന്നത്. വേദഗ്രന്ഥങ്ങളൊക്കെ അവതരിപ്പിച്ചത് അല്ലാഹുവാണ്. എന്നിരിക്കെ, തൗറാത്തിലെ ചില നിയമങ്ങളെ ക്വുർആൻ ദുർബ്ബലപ്പെടുത്തി പുതിയ നിയമങ്ങൾ കൊണ്ടുവരുന്നു. ക്വുർആനിൽ പോലും നസ്ഖ് ഉള്ളതായി കാണുന്നു. ഇതെല്ലാം എങ്ങനെ സംഭവിക്കുന്നു? അല്ലാഹു ഒരിക്കൽ അവതരിപ്പിച്ചത് പിന്നീട് അവൻ തന്നെ മറ്റുകയോ? ആദ്യത്തെ വിധിയിൽ അവനു അബദ്ധം പിണഞ്ഞതുകൊണ്ടാണോ അത്? എന്നൊക്കെയായിരുന്നു അവരുടെ ആക്ഷേപത്തിന്റെ സ്വഭാവം. 142-ാം വചനത്തിലും അതിനെ തുടർന്നുള്ള ചില വചനങ്ങളിലും കാണാവുന്നതുപോലെ, ക്വിബ്‌ലഃ ബൈത്തുൽ മുക്വദ്ദസായിരുന്നത് മാറ്റി കഅ്ബഃയെ ക്വിബ്‌ലഃയാക്കി സ്ഥിരപ്പെടുത്തിയ അവസരത്തിലാണ് ഈ ആരോപണം മൂർച്ഛിച്ചത്. അജ്ഞതകൊണ്ടോ, അന്വേഷണ വാഞ്ഛകൊണ്ടോ ഉളവായ സംശയങ്ങളായിരുന്നില്ല അത്. കിട്ടുന്ന പഴുത് ഉപയോഗപ്പെടുത്തി ക്വുർആനെ എതിർക്കുകയും, സത്യവിശ്വാസികളിൽ ആശയക്കുഴപ്പമുണ്ടാക്കുകയുമായിരുന്നു അവരുടെ ലക്ഷ്യം.

വാസ്തവത്തിൽ, ക്വുർആനിൽ മാത്രമായി കണ്ടുതുടങ്ങിയതല്ല നസ്ഖ്. മുൻവേദ ഗ്രന്ഥങ്ങളിലും നസ്ഖ് ഉണ്ടായിരുന്നു. അവരുടെ കയ്യിലുള്ള തൗറാത്തിൽ തന്നെയും നസ്ഖ് കാണാം. ആദം നബി (അ) യുടെ കാലത്ത് അദ്ദേഹത്തിന്റെ പുത്രൻമാരും, പുത്രിമാരും തമ്മിൽ വിവാഹം നടത്താമായിരുന്നു. അന്ന് അന്യസ്ത്രീകൾ ഉണ്ടായിരുന്നില്ല. പിന്നീട് അത് നിരോധിക്കപ്പെട്ടു. ഇസ്‌റാഈല്യർക്ക് ആദ്യകാലത്ത് രണ്ട് സഹോദരിമാരെ ഒന്നിച്ച് വിവാഹം കഴിക്കാമായിരുന്നത് തൗറാത്ത് മുഖേന ദുർബ്ബലപ്പെടുത്തി. ഇബ്റാഹീം നബി (അ)യോട് മകനെ അറുക്കുവാൻ ആദ്യം കൽപിച്ചു. പിന്നീട് ആ കൽപന ദുർബ്ബലപ്പെടുത്തി ഒരു ആടിനെ അറുത്താൽ മതിയെന്ന് നിശ്ചയിച്ചു. പശുക്കുട്ടിയെ ആരാധിച്ച ഇസ്‌റാഈല്യരെ കൊല്ലുവാൻ ആദ്യം കൽപിച്ചു. കുറേ പേർ കൊല്ലപ്പെട്ടപ്പോൾ കൊലനിറുത്തൽ ചെയ്യാൻ കൽപ്പിക്കപ്പെട്ടു, അങ്ങിനെ പലതും.

ഇതെല്ലാം യഹൂദികൾക്ക് നിഷേധിക്കുക സാധ്യമല്ല. ഈ ആരോപണത്തിന് അല്ലാഹു നൽകുന്ന മറുപടി കേവലം യഹൂദികളെ വായടപ്പിക്കുന്ന ഒരു മറുപടി മാത്രമല്ല, എല്ലാവരും പൊതുവിൽ അറിയേണ്ടതും മനസ്സിലാക്കേണ്ടതുമായ ഒരു യാഥാർത്ഥ്യംകൂടിയാകുന്നു. മതവിധികളിൽ നസ്ഖ് ഉണ്ടാകാവതല്ലെന്നും, അത് യുക്തിക്ക് യോജിക്കുകയില്ലെന്നും വാദിക്കുന്ന ഏവർക്കും ധാരാളം ചിന്തിക്കുവാനുള്ള വക ഈ മറുപടിയിൽ അടങ്ങിയിരിക്കുന്നു. ഇതേ വാദം ക്വുറൈശികളും വാദിക്കുകയും, അതിന്റെ പേരിൽ ക്വുർആൻ നബിﷺയുടെ സ്വന്തം കൃതിയാണെന്ന് അവർ ആരോപിക്കുകയും ചെയ്തതിന് അല്ലാഹു നൽകിയ മറുപടി സൂറത്തുന്നഹ്ൽ 101-ൽ വെച്ചുകാണാം. ആ മറുപടിയും ഇവർ ഗൗനിക്കേണ്ടിയിരിക്കുന്നു.

ഇവിടെ പറഞ്ഞ മറുപടിയുടെ താൽപര്യം ഇതാണ്: 'ആകാശ ഭൂമികളും അവയിലുള്ളതുമെല്ലാം അല്ലാഹുവിന്റെതാണ്. ഉടമസ്ഥതയും, ഭരണാധികാരവും, രക്ഷാകർതൃത്വവും അവന് തന്നെ. അവയിലുള്ളവർക്ക് വേണ്ടുന്നതെല്ലാം നിർണയിക്കുവാനും അവൻ മാത്രമേയുള്ളൂ. അവൻ ഉദ്ദേശിക്കുന്ന നിയമനടപടികൾ നടപ്പാക്കുവാനും എടുത്തുകളയുവാനും എപ്പോൾ - എവിടെ - ആർക്ക് - ഏതേത് നിയമങ്ങൾ വേണം എന്നൊക്കെ നിശ്ചയിക്കുവാനും അവന്നാണ് അവകാശവും അർഹതയുമുള്ളത്. അതിനെ ചോദ്യം ചെയ്വാൻ ആർക്കും അധികാരമില്ല. അവരുടെ നന്മയും ഗുണവും ഏതിലാണ്, അവർക്ക് കൂടുതൽ അനുയോജ്യമായത് ഏതാണ് എന്നൊക്കെ അറിയുന്നവനാണവൻ. എല്ലാ കാര്യത്തിനും കഴിയുന്നവനുമാകുന്നു, ഇതെല്ലാം സുസമ്മതമായ യാഥാർത്ഥ്യങ്ങളാണല്ലോ. അങ്ങിനെയുള്ള അവൻ വേദഗ്രന്ഥങ്ങളിലെ ഏതെങ്കിലും വിധിയെ ദുർബ്ബലപ്പെടുത്തി. അല്ലെങ്കിൽ ജനഹൃദയങ്ങളിലും പാരായണങ്ങളിലും അവശേഷിക്കാത്ത വിധം തീരെ വിസ്മരിപ്പിച്ചുകളഞ്ഞു എന്നിരിക്കട്ടെ, എന്നാൽ അതിനെക്കാൾ ഉത്തമവും ഗുണകരവുമായ മറ്റൊരു വിധി തൽസ്ഥാനത്ത് അവൻ കൊണ്ടുവരുകയും ചെയ്യുന്നു. ചുരുങ്ങിയ പക്ഷം അതിന് സമാനമായതെങ്കിലും കൊണ്ടുവരും. വസ്തുത ഇതായിരിക്കെ, അതിനെ ചോദ്യം ചെയ്യുന്നതും, വിമർശിക്കുന്നതും ധിക്കാരവും അക്രമവുമാകുന്നു.

ബുദ്ധിപരവും, മാനസികവും, സാംസ്കാരികവും, സാമൂഹ്യവുമായ തുറകളിൽ മനുഷ്യവർഗം മറ്റുള്ള ജീവവർഗങ്ങളെപ്പോലെ അതിന്റെ ആദ്യകാലംതൊട്ടു ഇന്നുവരെ ഒരേ നിലവാരത്തിലല്ല ഉള്ളത്. കാലം ചെല്ലുംതോറും പുരോഗമിച്ചും വളർന്നുംകൊണ്ടിരിക്കുകയാണ്. ചുറ്റുപാടും പരിതഃസ്ഥിതികളും മാറിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. ഈ മാറ്റത്തിൽ വാർത്താവിതരണ മാർഗങ്ങൾ, ഗതാഗത സൗകര്യങ്ങൾ ആദിയായവക്കും പങ്കുണ്ട്. അതനുസരിച്ചാണ് മുൻകാലങ്ങളിൽ വന്നിട്ടുള്ള പ്രവാചകൻമാരും, അവരുടെ ദൗത്യങ്ങളും പ്രബോധനങ്ങളും ഏതെങ്കിലും കാലത്തേക്കും ദേശത്തേക്കും മാത്രമായിരുന്നത്. അങ്ങനെ, മനുഷ്യന്റെ വളർച്ചയുടെ ബാല്യദശ പിന്നിട്ടശേഷം, എല്ലാ കാലത്തേക്കും ദേശത്തേക്കുമുള്ള റസൂലും അന്തിമ പ്രവാചകനുമായി മുഹമ്മദ്ﷺ നിയമിക്കപ്പെടുകയും ലോകജനതക്കാകമാനമുള്ള വേദഗ്രന്ഥമായി ക്വുർആൻ അവതരിക്കുകയും ചെയ്തിരിക്കുകയാണ്. ആ നിലക്ക് ഒരു കാലത്തോ, ഒരു ജനതക്കോ അന്നത്തെ പരിതഃസ്ഥിതികൾക്കനുസരിച്ച് വിധിക്കപ്പെട്ടിരുന്ന ചില നിയമനടപടികൾ എല്ലാ കാലത്തേക്കും പ്രായോഗികവും യുക്തവുമല്ലാതായിത്തീരുക സ്വാഭാവികം മാത്രമാണ്. അവക്ക് പകരം എല്ലാവരിലും പ്രായോഗികമായ സ്ഥിരപ്പെട്ട നിയമനടപടികൾ ആവശ്യമായിത്തീർന്നു. അപ്പോൾ, മുൻവേദഗ്രന്ഥങ്ങളിലെ ഏതെങ്കിലും ചില നിയമങ്ങളും, ആചാരാനുഷ്ഠാനമുറകളും

ക്വുർആൻ വഴി നസ്ഖ് ചെയ്യുന്നത് കേവലം യുക്തമായ ഒരു നടപടി മാത്രമല്ല, അനിവാര്യമായ ഒരാവശ്യംകൂടിയാകുന്നു. അല്ലാഹുവിന്റെ നിയമനിർമാണത്തിലുള്ള പോരായ്മയല്ല; അതിന്റെ പരിപൂർണതയാണത് കാണിക്കുന്നത്.

തൗറാത്തിലെ ചില നിയമങ്ങൾ ഇൻജീലിലും, രണ്ടിലെയും ചില നിയമങ്ങൾ ക്വുർആനിലും അല്ലാഹു നസ്ഖ് ചെയ്തിട്ടുണ്ട്. ഇബ്‌റാഹീം (അ) മൂസാ (അ) മുതലായ ചില പ്രവാചകൻമാർക്ക് നൽകപ്പെട്ടിരുന്ന ചില ദൈവിക ഗ്രന്ഥങ്ങൾ - ഏടുകൾ ( **الصحف** ) പിന്നീട് നിലനിറുത്തപ്പെടാതെ ജനസ്മൃതിയിൽനിന്നുപോലും എടുക്കപ്പെട്ടുപോകുകയും ചെയ്തിട്ടുണ്ട്. എന്നിരിക്കെ, തൗറാത്തിലെ ചില നിയമങ്ങളെ ക്വുർആനിൽ നസ്ഖ് ചെയ്തതിനെപ്പറ്റി മാത്രം യഹൂദികളോ മറ്റോ ആക്ഷേപം പുറപ്പെടുവിക്കുന്നതിൽ അർത്ഥമില്ല.

മതവിധികളിൽ നസ്ഖ് ഉണ്ടാവാമെന്നും ഉണ്ടായിട്ടുണ്ടെന്നുമുള്ളതിൽ മുസ്‌ലിംകൾക്കിടയിൽ അഭിപ്രായ വ്യത്യാസമില്ല. ക്വുർആനിൽ തന്നെയും നസ്ഖ്ചെയ്യപ്പെട്ട (വിധി ദുർബലപ്പെടുത്തപ്പെട്ട) ചുരുക്കം ആയത്തുകൾ ഉണ്ടെന്നാണ് ഭൂരിപക്ഷം പണ്ഡിതന്മാരുടെയും അഭിപ്രായം. വസ്തുതാപരമായി നോക്കുമ്പോൾ ഇതുതന്നെയാണ് ശരിയായ അഭിപ്രായം. ഇമാം ഇബ്നു കഥീർ (റ) ന്റെ ഒരു പ്രസ്താവനയിൽ നിന്ന് ഇത് മനസ്സിലാക്കുവാൻ കഴിയും. അദ്ദേഹം പറയുന്നു : ''അല്ലാഹുവിന്റെ ഹുക്മ് (മതവിധി) കളിൽ നസ്ഖ് ഉണ്ടാകുന്നതിന് വിരോധമില്ലെന്നുള്ളതിൽ മുസ്‌ലിംകൾ ഏകോപിച്ചിരിക്കുന്നു. കാരണം, അതിൽ ശക്തിമത്തായ യുക്തി അടങ്ങിയിട്ടുണ്ട്. അത് സംഭവിച്ചിട്ടുണ്ടെന്നും അവരെല്ലാം പറയുന്നു: ക്വുർആൻ വ്യാഖ്യാതാവായ അബൂമുസ്‌ലിം ഇസ്ഫഹാനി (റ) പറയുന്നു : ക്വുർആനിൽ ഒരു നസ്ഖും ഉണ്ടായിട്ടില്ലെന്ന്. അദ്ദേഹത്തിന്റെ ഈ വാക്ക് ദുർബ്ബലവും അബദ്ധവുമാകുന്നു. ഉണ്ടായ നസ്ഖുകളെപ്പറ്റി മറുപടി പറയുവാൻ അദ്ദേഹം സാഹസപ്പെട്ടിരിക്കുകയാണ്. (ഭർത്താവ് മരണപ്പെട്ട സ്ത്രീയുടെ)ഇദ്ദകാലം ഒരു കൊല്ലമായിരുന്നത് നാലു മാസവും പത്ത് ദിവസവും ആക്കപ്പെട്ടതും അതിലൊന്നാണ്. ഇതിന് അദ്ദേഹം സ്വീകാര്യമായ ഒരു മറുപടിയും പറഞ്ഞിട്ടില്ല. ബൈത്തുൽ മുക്വദ്ദസ് ക്വിബ്‌ലഃയായിരുന്നതിനുശേഷം, അത് കഅ്ബഃയിലേക്ക് മാറ്റിയതും അതിൽപെട്ടതാണ്. ഇതിന് അദ്ദേഹം മറുപടി പറഞ്ഞിട്ടുമില്ല......'' (പ്രസ്താവനയുടെ പൂർണരൂപം മുഖവുരയിൽ കഴിഞ്ഞുപോയിട്ടുണ്ട്. നസ്ഖ് എന്ന ശീർഷകം നോക്കുക)

(മരണപ്പെട്ട ആളുടെ) സ്വത്ത് മക്കൾക്കായിരുന്നു. മാതാപിതാക്കൾക്ക് വസ്വിയ്യത്തായിരുന്നു ഉണ്ടായിരുന്നത്. (ഒരു നിശ്ചിത ഓഹരി ഇല്ലായിരുന്നു) പിന്നീട് അല്ലാഹു അതിൽ അവൻ ഉദ്ദേശിച്ചതിനെ നസ്ഖ് ചെയ്തു. അങ്ങനെ, ആണിന് രണ്ട് പെണ്ണിന്റെ ഓഹരിയാക്കി. മാതാപിതാക്കളിൽ ഓരോരുത്തർക്കും ആറിലൊന്നും മൂന്നിലൊന്നുമാക്കി. ഭർത്താവിന് പകുതിയും നാലിലൊന്നുമാക്കി, ഭാര്യക്ക് നാലിലൊന്നും എട്ടിലൊന്നുമാക്കി. (*) എന്നിങ്ങിനെ ഇബ്നു അബ്ബാസ് (റ)ൽ നിന്ന് ബുഖാരി (റ) ഉദ്ധരിച്ച ഹദീഥിന്റെ വ്യാഖ്യാനത്തിൽ ഇമാം ഇബ്നുഹജർ അസ്ക്വലാനി (റ) ഇപ്രകാരം പറഞ്ഞിരിക്കുന്നു: "....നസ്ഖിനെ നിഷേധിക്കുന്നവർക്ക് ഈ ഹദീഥിൽ ഖണ്ഡനമുണ്ട്.

***(*) മരണപ്പെട്ട ആൾക്ക് മക്കൾ ഉള്ളപ്പോഴും, ഇല്ലാത്തപ്പോഴും, പ്രസ്തുത അവകാശികളുടെ ഓഹരിയിൽ ഉണ്ടാവുന്ന വ്യത്യാസം മൂലമാണ് ഒരാൾക്ക് തന്നെ രണ്ട് വിഹിതം പറഞ്ഞിട്ടുള്ളത്.***

ക്വുർആൻ വ്യാഖ്യാതാവായ അബൂമുസ്‌ലിം ഇസ്ഫഹാനീ (റ) യിൽ നിന്നല്ലാതെ, മുസ്‌ലിംകളിൽ ഒരാളിൽ നിന്നും അതിൽ നിഷേധം ഉദ്ധരിക്കപ്പെട്ടിട്ടില്ലതാനും. അദ്ദേഹം നസ്ഖിനെ നിരുപാധികം നിഷേധിച്ചിരിക്കുകയാണ്. മുമ്പുള്ള എല്ലാ ശരീഅത്തിനെ (മതനിയമസംഹിതയെ)യും ഇസ്‌ലാം ശരീഅത്ത് നസ്ഖ് ചെയ്തിരിക്കയാണെന്നുള്ളതിനുള്ള ഇജ്മാഉ് (മുസ്‌ലിംകളുടെ ഏകകണ്ഠമായ അഭിപ്രായം)കൊണ്ട് അദ്ദേഹം ഖണ്ഡിക്കുകയും ചെയ്തിരിക്കുന്നു. ഈ ശരീഅത്ത് വെളിപ്പെടുന്നതുവരെ മാത്രമേ മുൻ ശരീഅത്തുകൾ നിലവിലുള്ളൂ. അത്കൊണ്ട് അതിന് തഖ്സ്വീസ് (പ്രത്യേകപ്പെടുത്തുക) എന്നല്ലാതെ, നസ്ഖ് എന്ന് പറഞ്ഞുകൂടാ എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായമെന്ന് അദ്ദേഹത്തിന് വേണ്ടി പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടാണ് ഇബ്നുസ്സംആനി (റ) ഇങ്ങിനെ പറഞ്ഞത്: "ഈ ശരീഅത്തിൽ നസ്ഖുചെയ്യപ്പെട്ട കാര്യങ്ങൾ ഉണ്ടായിട്ടുണ്ടെന്ന് അബൂമുസ്‌ലിം സമ്മതിക്കുന്നില്ലെങ്കിൽ അത് ഒരു ഗർവ്വ് മാത്രമാണ്. ഞാൻ അതിന് നസ്ഖ് എന്നു പേരു പറയുന്നില്ല എന്നാണദ്ദേഹം പറയുന്നതെങ്കിൽ, ഭിന്നിപ്പ് കേവലം വാക്കുകളിൽ മാത്രമാണ്." (യഥാർത്ഥത്തിൽ ഭിന്നിപ്പില്ല)

നസ്ഖിനെ സംബന്ധിച്ച മുഖവുരയിൽ ഒരു പ്രത്യേക ശീർഷകം തന്നെയുണ്ട് ഇസ്‌ലാം ശരീഅത്തിലും ക്വുർആനിലും നസ്ഖ് വരുന്നതിനെക്കുറിച്ചുള്ള അഭിപ്രായവ്യത്യാസങ്ങളും, നസ്ഖിന്റെ പല ഉദാഹരണങ്ങളും അതിൽ ഉദ്ധരിക്കുകയും ചെയ്തിരിക്കുന്നു. കൂടുതൽ വിവരത്തിന് അവിടെ നോക്കുക. (പേ: 111 – 116)

ഒരു ആയത്ത് നസ്ഖ് ചെയ്യുകയോ വിസ്മരിപ്പിക്കുകയോ ചെയ്താൽ അതിനെക്കാൾ ഉത്തമമായതോ, അതുപോലെയുള്ളതോ മറ്റൊന്ന് നാം കൊണ്ടുവരുന്നതാണ് എന്ന് പറഞ്ഞുവല്ലോ. മനുഷ്യരുടെ നന്മ, സൗകര്യം, ലഘുത്വം, പ്രായോഗികത, പുണ്യഫലം ആദിയായവയുടെ അടിസ്ഥാനത്തിലായിരിക്കും അവയുടെ മേന്മയും തുല്യതയുമെന്ന് കരുതാം. والله أعلم

أَمْ تُرِيدُونَ أَن تَسْـَٔلُوا۟ رَسُولَكُمْ كَمَا سُئِلَ مُوسَىٰ مِن قَبْلُ ۗ وَمَن يَتَبَدَّلِ ٱلْكُفْرَ بِٱلْإِيمَـٰنِ فَقَدْ ضَلَّ سَوَآءَ ٱلسَّبِيلِ ﴿١٠٨﴾

**﴾108﴿ അതല്ല, മുമ്പ് മൂസായോട് ചോദിക്കപ്പെട്ടതുപോലെ, നിങ്ങളുടെ റസൂലിനോട് ചോദിക്കുവാൻ നിങ്ങൾ ഉദ്ദേശിക്കുന്നുവോ?! ആർ അവിശ്വാസത്തെ സത്യവിശ്വാസത്തിന് പകരം സ്വീകരിച്ചുവോ അവൻ തീർച്ചയായും ശരിയായ മാർഗം പിഴച്ചുപോയി.**

---

﴾108﴿ أَمْ അതല്ല تُرِيدُونَ നിങ്ങൾ ഉദ്ദേശിക്കുന്നു (വോ) أَنْ تَسْأَلُوا നിങ്ങൾ ചോദിക്കുവാൻ رَسُولَكُمْ നിങ്ങളുടെ റസൂലിനോട് كَمَا سُئِلَ ചോദിക്കപ്പെട്ടതുപോലെ مُوسَى മൂസാ مِنْ قَبْلُ മുമ്പ് وَمَنْ ആരെങ്കിലും يَتَبَدَّل പകരം സ്വീകരിച്ചാൽ الْكُفْرَ അവിശ്വാസത്തെ بِالإِيمَانِ സത്യവിശ്വാസത്തിന് فَقَدْ ضَلَّ എന്നാൽ തീർച്ചയായും അവർ വഴി പിഴച്ചു سَوَاءَ السَّبِيلِ ശരിയായ (മദ്ധ്യമ)മാർഗം

മൂസാ (അ) ന്റെ നേരെ ഇസ്റാഈല്യർ തൊടുത്തുവിട്ടിരുന്ന ചോദ്യങ്ങളുടെ പല ഉദാഹരണങ്ങളും മുൻവചനങ്ങളിൽ നാം കണ്ടുവല്ലോ. ചിലത് അധികപ്പറ്റായിരുന്നെങ്കിൽ ചിലത് ധിക്കാരവും ഭോഷത്തവും, മറ്റു ചിലത് പരിഹാസവുമായിരുന്നു. പശുവിനെ അറുക്കാൻ കൽപിച്ചപ്പോഴുണ്ടായ ചോദ്യങ്ങളും, അല്ലാഹുവിനെ കാണിച്ചു കൊടുക്കുവാനാവശ്യപ്പെട്ടതും അവയിൽ ചിലതാണ്. അനാവശ്യമായ ചോദ്യങ്ങളും, അന്വേഷണങ്ങളും നബിﷺയോട് യഹൂദികളും നടത്തിയിരുന്നു. മുസ്ലിംകളെ അതിനവർ പ്രേരിപ്പിച്ചുകൊണ്ടിരിക്കുകയും ചെയ്തിരുന്നു. അതിനാൽ, യഹൂദികളുടെ നേരെയുള്ള പ്രതിഷേധത്തോടൊപ്പം, സത്യവിശ്വാസികൾ നബിﷺയോട് ചോദ്യങ്ങൾ ചോദിക്കുന്നതിൽ മിതത്വവും മര്യാദയും പാലിക്കേണ്ടതുണ്ടെന്നുകൂടി ഈ വചനം മുഖേന അല്ലാഹു മുസ്ലിംകളോട് കൽപിക്കുകയും ചെയ്യുന്നു. ചോദ്യത്തിൽ അതിരുകവിയൽ അവിശ്വാസത്തിലേക്ക് വഴിതെളിയിക്കുമെന്നും അത് ഗൗരവപൂർവ്വം സൂക്ഷിക്കേണ്ടതുണ്ടെന്നും താക്കീതും ചെയ്യുന്നു.

നബിﷺയോട് സംശയങ്ങൾ ചോദിച്ചറിയുകയോ, ആവശ്യമുള്ള കാര്യങ്ങളെക്കുറിച്ച് അന്വേഷിക്കുകയോ ചെയ്തുകൂടാ എന്നല്ല ഇപ്പറഞ്ഞതിന്റെ അർത്ഥം. മൂസാ (അ) നോട് അദ്ദേഹത്തിന്റെ ജനത ചോദിച്ചമാതിരിയുള്ള ചോദ്യങ്ങൾ നബിﷺയോട് ചോദിക്കരുതെന്നാണ് അല്ലാഹു പറഞ്ഞത്. സൂറഃ മാഇദഃയിൽ പറയുന്നു: يَا أَيُّهَا الَّذِينَ آمَنُواْ لاَ تَسْأَلُواْ عَنْ أَشْيَاء إِن تُبْدَ لَكُمْ تَسُؤْكُمْ ...... كَافِرِينَ (സാരം: ഹേ വിശ്വസിച്ചവരേ, നിങ്ങൾക്ക് വെളിപ്പെടുത്തപ്പെടുന്ന പക്ഷം നിങ്ങൾക്ക് വെറുപ്പായിത്തീരുന്ന കാര്യങ്ങളെപ്പറ്റി നിങ്ങൾ ചോദിക്കരുത്. ക്വുർആൻ അവതരിപ്പിക്കപ്പെടുന്ന സമയത്ത് അവയെപ്പറ്റി നിങ്ങൾ ചോദിക്കുന്ന പക്ഷം അവ നിങ്ങൾക്ക് വെളിവാക്കപ്പെടുന്നതുമാണ്.... അങ്ങിനെയുള്ള ചോദ്യങ്ങൾ നിങ്ങൾക്കു മുമ്പുള്ള ചില ജനങ്ങൾ ചോദിക്കുകയുണ്ടായി. പിന്നീട് അവരതിൽ അവിശ്വാസികളായിത്തീരുകയാണ് ചെയ്തത് (മാഇദഃ : 104,105)

മുഗീറത്തുബ്നു ശുഅ്ബഃ(റ) പ്രസ്താവിച്ചതായി ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: '(അവൻ പറഞ്ഞു, ആരോ പറഞ്ഞു എന്നിങ്ങിനെ)കണ്ടതും കേട്ടതും പറയുന്നതും ധനം പാഴാക്കിക്കളയുന്നതും, അധികം ചോദ്യം ചെയ്യുന്നതും നബിﷺ വിരോധിച്ചിരിക്കുന്നു.' (ബു; മു.) മറ്റൊരു ഹദീഥിൽ നബിﷺ പറയുന്നു : 'ഞാൻ നിങ്ങളെ ഒഴിവാക്കി വിടുമ്പോൾ (ഇന്ന കാര്യം ഇന്ന പ്രകാരം വേണമെന്ന് കൽപിക്കാതിരിക്കുമ്പോൾ)നിങ്ങൾ എന്നെ വിട്ടേക്കുവിൻ. നിങ്ങൾക്ക് മുമ്പുണ്ടായിരുന്നവർ നാശത്തിൽപെട്ടത് അവർ ചോദ്യം അധികരിപ്പിക്കുകയും, അവരുടെ നബിമാരോട് അനുസരണക്കേട് കാണിക്കുകയും ചെയ്തതു കൊണ്ട് മാത്രമായിരുന്നു. അതുകൊണ്ട് ഞാൻ നിങ്ങളോട് വല്ലതും കൽപിച്ചാൽ അതിൽ നിന്ന് നിങ്ങൾക്ക് സാധിക്കുന്നത്ര ചെയ്തു കൊള്ളുവീൻ. ഞാൻ നിങ്ങളോട് വല്ലതിനെപ്പറ്റിയും വിരോധിച്ചാൽ നിങ്ങൾ അതിനെ (പാടെ) വർജ്ജിക്കുകയും ചെയ്യുവിൻ' (മു) അനാവശ്യമോ, അർത്ഥശൂന്യമോ ആയ ചോദ്യങ്ങൾ ചോദിക്കുക, ആവശ്യത്തിലധികം ചുഴിഞ്ഞന്വേഷണം നടത്തുക, അനുഷ്ഠാനത്തിൽ കൊണ്ടുവരാൻ ഉദ്ദേശ്യമില്ലാതെ വൃഥാചോദ്യം ചെയ്യുക എന്നിങ്ങിനെയുള്ള ദുഷിച്ച സമ്പ്രദായങ്ങളാണ് വിരോധിക്കപ്പെട്ടിട്ടുള്ളതെന്ന് ഇതിൽ നിന്നൊക്കെ മനസ്സിലാക്കാമല്ലോ. വിവരമില്ലാത്തത് ചോദിച്ചറിയണമെന്ന് ക്വുർആനിലും ഹദീഥിലും പ്രത്യേകം പ്രോൽസാഹിപ്പിക്കപ്പെട്ടിട്ടുണ്ട്താനും.

وَدَّ كَثِيرٌ مِّنْ أَهْلِ ٱلْكِتَـٰبِ لَوْ يَرُدُّونَكُم مِّنۢ بَعْدِ إِيمَـٰنِكُمْ كُفَّارًا حَسَدًا مِّنْ عِندِ أَنفُسِهِم مِّنۢ بَعْدِ مَا تَبَيَّنَ لَهُمُ ٱلْحَقُّ

﴾109﴿ വേദക്കാരിൽ നിന്ന് അധികമാളുകളും നിങ്ങളുടെ സത്യവിശ്വാസത്തിന് ശേഷം നിങ്ങളെ അവർക്ക് അവിശ്വാസികളാക്കി മടക്കാൻ (കഴിഞ്ഞെ)ങ്കിൽ (കൊള്ളാമായിരുന്നു) എന്ന് ആഗ്രഹിക്കുകയാണ്. അവർക്ക് യഥാർത്ഥം വ്യക്തമായതിന് ശേഷം, അവരുടെ മനസ്സുകളിൽ നിന്നുള്ള അസൂയയാൽ !

فَٱعْفُوا۟ وَٱصْفَحُوا۟ حَتَّىٰ يَأْتِىَ ٱللَّهُ بِأَمْرِهِۦٓ ۗ إِنَّ ٱللَّهَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿١٠٩﴾

എന്നാൽ അല്ലാഹു അവന്റെ കൽപന കൊണ്ട് വരുന്നത്വരേക്കും നിങ്ങൾ മാപ്പ് ചെയ്യുകയും, തിരിഞ്ഞുകളയുകയും ചെയ്തുകൊള്ളുവിൻ. നിശ്ചയമായും, അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.

وَأَقِيمُوا۟ ٱلصَّلَوٰةَ وَءَاتُوا۟ ٱلزَّكَوٰةَ ۚ وَمَا تُقَدِّمُوا۟ لِأَنفُسِكُم مِّنْ خَيْرٍ تَجِدُوهُ عِندَ ٱللَّهِ ۗ إِنَّ ٱللَّهَ بِمَا تَعْمَلُونَ بَصِيرٌ ﴿١١٠﴾

﴾110﴿ നിങ്ങൾ നമസ്കാരം നിലനിറുത്തുകയും, സക്കാത്ത് കൊടുക്കുകയും ചെയ്യുവിൻ. നിങ്ങൾ നിങ്ങളുടെ സ്വന്തങ്ങൾക്ക് വേണ്ടി നന്മയായി മുൻകൂട്ടി ചെയ്യുന്നതെന്തും, അത് അല്ലാഹുവിന്റെ അടുക്കൽ നിങ്ങൾ കണ്ടെത്തുന്നതാണ്. നിശ്ചയമായും അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെക്കുറിച്ച് കണ്ടറിയുന്നവനാകുന്നു.

---

﴾109﴿ وَدَّ മോഹിക്കയാണ് كَثِيرٌ അധികമാളുകൾ مِنْ أَهْلِ الْكِتَابِ വേദക്കാരിൽ നിന്ന് لَوْ يَرُدُّونَكُمْ അവർ നിങ്ങളെ മടക്കിയെങ്കിൽ കൊള്ളാം എന്ന് كُفَّارًا അവിശ്വാസികളായി إِيمَانِكُمْ നിങ്ങളുടെ വിശ്വാസത്തിന് مِنْ بَعْدِ ശേഷം حَسَدًا അസൂയയാൽ مِنْ عِنْدِ أَنْفُسِهِمْ അവരുടെ മനസ്സുകളിൽ നിന്ന് مِنْ بَعْدِ ശേഷം مَا تَبَيَّنَ വ്യക്തമായതിന് لَهُمُ അവർക്ക് الْحَقُّ യഥാർത്ഥം فَاعْفُوا എന്നാൽ നിങ്ങൾ മാപ്പാക്കുവിൻ وَاصْفَحُوا നിങ്ങൾ തിരിഞ്ഞുകളയുക(അവഗണിക്കുക)യും ചെയ്വിൻ حَتَّى يَأْتِيَ വരുന്നത്വരേക്ക് اللَّهُ അല്ലാഹു بِأَمْرِهِ അവന്റെ കൽപനയും കൊണ്ട് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَلَى كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ്. ﴾110﴿ وَأَقِيمُوا നിങ്ങൾ നിലനിറുത്തുകയും ചെയ്യുക الصَّلَاةَ നമസ്കാരം وَآتُوا

നിങ്ങൾ കൊടുക്കുകയും ചെയ്യുക الزَّكَاةَ സകാത്ത് وَمَاتُقَدِّمُوا നിങ്ങൾ എന്ത് (ഏത് - യാതൊന്ന്) മുൻകൂട്ടി ചെയ്തുവോ, മുന്തിച്ചാലും لِأَنفُسِكُم നിങ്ങളുടെ സ്വന്തങ്ങൾക്ക് വേണ്ടി مِنْ خَيْرٍ നന്മയായി تَجِدُوهُ അത് നിങ്ങൾ കണ്ടെത്തും عِندَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി بَصِيرٌ കണ്ടറിയുന്നവനാണ്.

---

വേദക്കാരായ അവിശ്വാസികൾ ഇസ്‌ലാമിന് വിരുദ്ധമായി സ്വീകരിച്ചു വരുന്ന വിഷയങ്ങളിലൊന്നും നിങ്ങൾ പങ്ക് കൊള്ളരുത്. അവർ നിങ്ങളുടെ ശത്രുക്കളാണ്. നിങ്ങളെ എങ്ങിനെയെങ്കിലും സത്യവിശ്വാസത്തിൽ നിന്ന് പിഴപ്പിച്ച് അവരെപ്പോലെ അവിശ്വാസികളാക്കണമെന്നാണ് അവരിൽ പലരുടെയും മോഹം. അതിനാണവർ ശ്രമിക്കുന്നതും. യഥാർത്ഥം മനസ്സിലാവാത്തത് കൊണ്ടല്ല-വ്യക്തമായി മനസ്സിലാക്കിക്കൊണ്ടു തന്നെയാണ്-അവരത് ചെയ്യുന്നത്. അവരുടെ മനസ്സുകളിൽ അടിയുറച്ചു കഴിഞ്ഞിട്ടുള്ള അസൂയകൊണ്ട് മാത്രമാണത്. അതിനാൽ, അവരുടെ കെണിയിൽ അകപ്പെടാതെ നിങ്ങൾ സൂക്ഷിക്കണം. അവർ പ്രവർത്തിക്കുന്നത് അവർ പ്രവർത്തിച്ചു കൊള്ളട്ടെ, വഴിയെ അതിനുള്ള പരിഹാരം അല്ലാഹു ചെയ്‌വാൻ പോകുന്നുണ്ട്. (നിങ്ങൾക്ക് വിജയവും പ്രതാപവും നൽകിയും, അവർക്ക് പരാജയവും അപമാനവും നൽകിയും അവനത് നടപ്പിൽ വരുത്തുക തന്നെ ചെയ്യും.) അവന് കഴിയാത്തതായി ഒന്നുമില്ല, അതുവരെ നിങ്ങൾ കാത്തിരിക്കുകയും, ക്ഷമയും അവഗണനയും അവലംബിക്കുകയും ചെയ്തുകൊള്ളുക. നിങ്ങളുടെ പ്രധാന കടമകളായ നമസ്കാരവും സകാത്തും മുറക്കു പാലിച്ചും കൊണ്ടിരിക്കുക. എന്നുവേണ്ട, നന്മയും പുണ്യവുമായിട്ടുള്ളതെന്തും ചെയ്തു സമ്പാദിക്കുവാനും നോക്കുക. മരണത്തിന് മുമ്പ് നിങ്ങൾ ചെയ്യുന്ന ഏതൊരു നന്മക്കും അല്ലാഹുവിന്റെ അടുക്കൽ നിന്ന് വമ്പിച്ച പ്രതിഫലം ലഭിക്കാതെ ഒന്നും പാഴായിപ്പോകുന്നതേയല്ല. അവന്റെ അറിവിലും കണക്കിലും ഉൾപ്പെടാതെ ഒന്നും വിട്ടുപോകുന്നതുമല്ല. എന്നിങ്ങനെയുള്ള പല ഉപദേശ നിർദേശങ്ങളും അല്ലാഹു സത്യവിശ്വാസികൾക്ക് നൽകുകയാണ്.

وَقَالُوا۟ لَن يَدْخُلَ ٱلْجَنَّةَ إِلَّا مَن كَانَ هُودًا أَوْ نَصَٰرَىٰ ۗ تِلْكَ أَمَانِيُّهُمْ ۗ قُلْ هَاتُوا۟ بُرْهَٰنَكُمْ إِن كُنتُمْ صَٰدِقِينَ ﴿١١١﴾

**﴿111﴾ അവർ [വേദക്കാർ] പറയുകയാണ്: ജൂതന്മാരോ, നസ്റാണി [ക്രിസ്ത്യാനി]കളോ ആയവരല്ലാതെ സ്വർഗത്തിൽ (മറ്റാരും) പ്രവേശിക്കുന്നതേയല്ല. അതവരുടെ വ്യാമോഹങ്ങളത്രെ. (നബിയേ) നീ പറയുക: നിങ്ങളുടെ തെളിവ് കൊണ്ടുവരുവിൻ, നിങ്ങൾ സത്യവാന്മാരാണെങ്കിൽ !**

بَلَىٰ مَنْ أَسْلَمَ وَجْهَهُۥ لِلَّهِ وَهُوَ مُحْسِنٌ فَلَهُۥٓ أَجْرُهُۥ عِندَ رَبِّهِۦ وَلَا خَوْفٌ

**﴿112﴾ അങ്ങനെയല്ല, ആരൊരുവൻ, താൻ സുകൃതം ചെയ്യുന്നവനായും കൊണ്ട് തന്റെ മുഖം അല്ലാഹുവിന് കീഴ്പെടുത്തിയോ [പൂർണമായി**

| | |
|---|---|
| عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿١١٢﴾ | **കീഴൊതുങ്ങിയോ] അവന് തന്റെ റബ്ബിന്റെ അടുക്കൽ തന്റെ പ്രതിഫലം ഉണ്ട്. അവരുടെ മേൽ യാതൊരു ഭയവുമില്ല. അവർ വ്യസനിക്കുന്നതുമല്ല.** |

《111》 وَقَالُوا അവർ പറയുകയാണ് لَن يَدْخُلَ പ്രവേശിക്കുന്നതേയല്ല الْجَنَّةَ സ്വർഗത്തിൽ إِلَّا مَن كَانَ ആയവരൊഴികെ هُودًا യഹൂദികൾ أَوْ نَصَارَىٰ അല്ലെങ്കിൽ നസ്റാനികൾ تِلْكَ അത് أَمَانِيُّهُمْ അവരുടെ മോഹങ്ങളാണ് قُلْ നീ പറയുക هَاتُوا നിങ്ങൾ കൊണ്ടുവരിൻ بُرْهَانَكُمْ നിങ്ങളുടെ തെളിവ് إِن كُنتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യവാൻമാർ 《112》 بَلَىٰ അങ്ങനെയല്ല, ഇല്ലാതെ (ഉണ്ട്) مَنْ أَسْلَمَ ആർ കീഴൊതുക്കിയോ وَجْهَهُ തന്റെ മുഖം لِلَّهِ അല്ലാഹുവിന് وَهُوَ അവൻ (ആയികൊണ്ട്) مُحْسِنٌ സുകൃതം ചെയ്യുന്നവൻ فَلَهُ എന്നാലവനുണ്ട് أَجْرُهُ അവന്റെ പ്രതിഫലം عِندَ رَبِّهِ തന്റെ റബ്ബിന്റെ അടുക്കൽ وَلَا خَوْفٌ ഒരു ഭയവുമില്ല عَلَيْهِمْ അവരുടെ മേൽ وَلَا هُمْ അവരില്ലതാനും يَحْزَنُونَ അവർ വ്യസനിക്കും.

വേദക്കാർ സ്വയം വഞ്ചിതരായി വഴിപിഴവിലായ ചില വാദങ്ങളിൽ ഒന്നാണ് സ്വർഗത്തിന്റെ അവകാശികൾ തങ്ങൾമാത്രമാണെന്നുള്ള അവരുടെ വാദം. ഈ വാദത്തിൽ യഹൂദികളും ക്രിസ്ത്യാനികളും യോജിക്കുന്നുവെങ്കിലും,ക്രിസ്ത്യാനികൾക്ക് ആ അവകാശം വക വെക്കുവാൻ യഹൂദികളോ, യഹൂദികൾക്ക് വക വെക്കുവാൻ ക്രിസ്ത്യാനികളോ തയ്യാറില്ലതാനും. അടുത്ത വചനത്തിൽ നിന്ന് അത് വ്യക്തമാകുന്നതാണ്. അവരുടെ വെറും ഒരു വ്യാമോഹമെന്നല്ലാതെ തെളിവിന്റെയും ന്യായത്തിന്റെയും കണികപോലും അതിലില്ലെന്ന് അല്ലാഹു ഉറപ്പിച്ചും തറപ്പിച്ചും പറയുന്നു. വല്ല തെളിവും ഉണ്ടെങ്കിൽ അത് സമർപ്പിക്കുവാൻ അവരെ വെല്ലുവിളിക്കുകയും ചെയ്യുന്നു. അതോടൊപ്പം വിഷയത്തിന്റെ യഥാർത്ഥ നില ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു. സുകൃതങ്ങൾ ചെയ്തുകൊണ്ട് അല്ലാഹുവിന്റെ വിധിവിലക്കുകൾക്ക് തികച്ചും കീഴടങ്ങുന്നവരാരോ അവർക്കാണ് രക്ഷയും സ്വർഗവുമൊക്കെയുള്ളത്. അവർക്ക് ഭയപ്പെടുവാനോ വ്യസനപ്പെടുവാനോ ഒന്നുമില്ലതാനും. അല്ലാത്തവർക്ക് സ്വർഗമാകട്ടെ, അഭയമാകട്ടെ ഒന്നും അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുവാനില്ല. ഇതിൽ വർഗത്തിനോ, സമൂഹത്തിനോ, ആഭിജാത്യത്തിനോ ഒട്ടും സ്ഥാനമില്ല. ഇതാണ് യഥാർത്ഥം എന്നു സാരം.

مُحْسِنٌ (മുഹ്സിൻ) എന്ന വാക്കിന് സുകൃതം ചെയ്യുന്നവൻ, സൽഗുണവാൻ, നന്മചെയ്യുന്നവൻ എന്നൊക്കെയാണ് വാക്കർത്ഥം. നിഷ്കളങ്കമായും, വിശ്വാസത്തോടും സദുദ്ദേശ്യത്തോടും കൂടിയും നല്ല കാര്യങ്ങൾ ചെയ്യുന്നവൻ- മത ദൃഷ്ട്യാ അംഗീകൃതമായ സൽകാര്യങ്ങൾ അല്ലാഹുവിന്റെ പ്രീതിയെ ലക്ഷ്യംവെച്ചുകൊണ്ട് ചെയ്യുന്നവൻ - എന്നുദ്ദേശ്യം. അതുകൊണ്ടാണ് അവിശ്വാസികൾ ചെയ്യുന്ന സൽക്കർമങ്ങൾ അല്ലാഹുവിങ്കൽ വിലപ്പോകാത്തത്. അല്ലാഹു പറയുന്നു : وَقَدِمْنَا إِلَىٰ مَا عَمِلُوا ......مَنثُورًا (അവർ പ്രവർത്തിച്ചിട്ടുള്ള കർമങ്ങളുടെ നേരെ ചെന്ന് അതിനെ നാം വിതറപ്പെട്ട ധൂളിയാക്കിത്തീർക്കുന്നതാണ്. (സൂഃ ഫുർകാൻ 23)

മറ്റുള്ളവരെ കാണിക്കുവാൻ വേണ്ടി ചെയ്യപ്പെടുന്ന കർമങ്ങളൊന്നും അല്ലാഹുവിങ്കൽ സ്വീകാര്യമാകുകയില്ലെന്നുള്ളതും പരക്കെ അറിയപ്പെട്ടതാണ്. നബിﷺ പറയുന്നു **من عمل عملا ليس عليه أمرنا فهو رد** (സാരം: നമ്മുടെ കാര്യം - നടപടി - എപ്രകാരമാണോ അപ്രകാരമല്ലാത്ത വല്ല കർമവും ആരെങ്കിലും ചെയ്താൽ അത് തള്ളപ്പെട്ടതായിരിക്കും. (മു) ഇഹ്സാൻ എന്നാലെന്താണെന്ന് ചോദിക്കപ്പെട്ടതിന് ഒരു ഹദീഥിൽ നബിﷺ നൽകിയ ഉത്തരം ഇപ്രകാരമായിരുന്നു: **أن تعبد الله كأنك تراه فإن لم تكن تراه فإنه يراك** 'അല്ലാഹുവിനെ നീ കാണുന്നുണ്ടെന്നോണം അവനെ നീ ആരാധിക്കലാണ്. അവനെ നീ കാണുന്നില്ലെങ്കിലും നിന്നെ അവൻ കാണുന്നുണ്ട്.' (മു)

## വിഭാഗം - 14

وَقَالَتِ ٱلْيَهُودُ لَيْسَتِ ٱلنَّصَٰرَىٰ عَلَىٰ شَىْءٍ وَقَالَتِ ٱلنَّصَٰرَىٰ لَيْسَتِ ٱلْيَهُودُ عَلَىٰ شَىْءٍ وَهُمْ يَتْلُونَ ٱلْكِتَٰبَ ۗ

**﴾113﴿ ജൂതൻമാർ പറയുന്നു: നസ്റാനി [ക്രിസ്ത്യാനി]കൾ ഒന്നിലുമില്ല. [അവർക്ക് ഒരടിസ്ഥാനവുമില്ല] എന്ന്. നസ്റാനികൾ പറയുന്നു, ജൂതൻമാർ ഒന്നിലുമല്ല [അവർക്ക് ഒരടിസ്ഥാനവുമില്ല] എന്ന്. അവർ (ഇരുകൂട്ടരും) വേദഗ്രന്ഥം പാരായണം ചെയ്തുവരുന്നുതാനും.**

كَذَٰلِكَ قَالَ ٱلَّذِينَ لَا يَعْلَمُونَ مِثْلَ قَوْلِهِمْ ۚ

**അതുപോലെ, ഇവരുടെ വാക്കുപോലെ(ത്തന്നെ) അറിവില്ലാത്തവരും പറഞ്ഞിരിക്കുന്നു.**

فَٱللَّهُ يَحْكُمُ بَيْنَهُمْ يَوْمَ ٱلْقِيَٰمَةِ فِيمَا كَانُوا۟ فِيهِ يَخْتَلِفُونَ ﴿١١٣﴾

**എന്നാൽ, യാതൊരു കാര്യത്തിൽ അവർ ഭിന്നാഭിപ്രായത്തിലായിക്കൊണ്ടിരിക്കുന്നുവോ അതിൽ ഖിയാമത്തുനാളിൽ അല്ലാഹു അവർക്കിടയിൽ വിധി കൽപിക്കുന്നതാണ്.**

---

﴾113﴿ وَقَالَتِ الْيَهُودُ ജൂതൻമാർ പറയുന്നു لَيْسَتِ النَّصَارَى ക്രിസ്ത്യാനികളല്ല عَلَى شَيْءٍ ഒരു കാര്യത്തിലും وَقَالَتِ النَّصَارَى ക്രിസ്ത്യാനികൾ പറയുന്നു لَيْسَتِ الْيَهُودُ ജൂതൻമാരല്ല عَلَى شَيْءٍ ഒന്നിലും وَهُمْ അവരാകട്ടെ يَتْلُونَ പാരായണം ചെയ്യുന്നു الْكِتَابَ (വേദ)ഗ്രന്ഥം كَذَلِكَ അതുപോലെ قَالَ പറഞ്ഞിരിക്കുന്നു, പറയുന്നു الَّذِينَ യാതൊരുകൂട്ടർ لَا يَعْلَمُونَ അവർ അറിയുകയില്ല مِثْلَ പോലെ

بَيْنَهُمْ അവരുടെവാക്ക് قَوْلِهِمْ فَاللَّهُ എന്നാൽ അല്ലാഹു يَحْكُمُ വിധിക്കും بَيْنَهُمْ അവർക്കിടയിൽ يَوْمَ الْقِيَامَةِ ക്വിയാമത്തുനാളിൽ فِيمَا യാതൊന്നിൽ كَانُوا فِيهِ അതിൽ അവരായിരുന്നു يَخْتَلِفُونَ അവർ ഭിന്നിക്കും.

---

ഏതാനും ചില കാര്യങ്ങളിൽ ഇരുകൂട്ടർക്കും യോജിപ്പുണ്ടെങ്കിലും യഹൂദികളും ക്രിസ്ത്യാനികളും തമ്മിൽ ബദ്ധവൈരമാണ് യഥാർത്ഥത്തിലുള്ളത്. ക്രിസ്ത്യാനികൾക്ക് യാതൊരടിസ്ഥാനവും, പ്രമാണവുമില്ലെന്ന് യഹൂദികളും, നേരെ മറിച്ചു യഹൂദികളെപ്പറ്റി അതുപോലെ ക്രിസ്ത്യാനികളും വാദിക്കുന്നു. രണ്ടുകൂട്ടരും വേദഗ്രന്ഥം പാരായണം ചെയ്തു വരുന്നുണ്ട്താനും. പിന്നീട് വരുന്ന പ്രവാചകൻമാരിൽ വിശ്വസിക്കേണ്ടതിന്റെ ആവശ്യകതയും, ഈസാ (അ) ന്റെ വരവിനെക്കുറിച്ചുള്ള പ്രവചനവും തൗറാത്തിന്റെ ആൾക്കാരായ യഹൂദികൾക്കറിയാം. മുൻ പ്രവാചകൻമാരെ നിഷേധിക്കുവാനല്ല - ബലപ്പെടുത്തുവാനാണ് - താൻ വന്നിരിക്കുന്നതെന്ന് ഈസാ(അ) പറഞ്ഞത് ഇൻജീലിന്റെ ആൾക്കാരായ ക്രിസ്ത്യാനികൾക്കും അറിയാം. ഇതൊന്നും വകവെക്കാതെയാണ് ഓരോ കൂട്ടരും പരസ്പരം മറ്റേവരുടെ അടിസ്ഥാനത്തെത്തന്നെ നിഷേധിക്കുന്നത്. എന്നിരിക്കെ, വേദഗ്രന്ഥത്തെപ്പറ്റി അറിഞ്ഞുകൂടാത്ത ജനങ്ങളും ഇതുപോലെ വാദിക്കുന്നതിൽ അൽഭുതമില്ലല്ലോ. ഏതായാലും, ക്വിയാമത്തുനാളിൽ അല്ലാഹു എല്ലാ വിഭാഗക്കാരെയും, വിചാരണ ചെയ്തു തീരുമാനമെടുക്കാതിരിക്കുകയില്ല. അപ്പോൾ അറിയാം സത്യത്തിന്റെ കക്ഷി ഏതാണ്, ആരുടെ വാദമാണ് ശരി എന്നൊക്കെ.

الَّذِينَ لَا يَعْلَمُونَ (അറിയാത്തവർ) എന്നു പറഞ്ഞത് അറബി മുശ്‌രിക്കുകളെ ഉദ്ദേശിച്ചാണെന്നാണ് അധിക വ്യാഖ്യാതാക്കളും പറയുന്നത്. തൗറാത്തിന് മുമ്പുള്ളവരെ ഉദ്ദേശിച്ചാണെന്നും ചിലർ പറയുന്നു. ഒരു പ്രത്യേക വിഭാഗത്തെ ഉദ്ദേശിച്ചല്ല, വേദഗ്രന്ഥങ്ങളുമായി ബന്ധപ്പെട്ടിട്ടില്ലാത്തവരെല്ലാം അതിൽ ഉൾപ്പെടുമെന്നാണ് ഇബ്നുജരീർ (റ) ശരിവെച്ച അഭിപ്രായം. ഇതാണ് കൂടുതൽ നന്നായി തോന്നുന്നതും. മുൻകാലത്തും, പിൽകാലത്തുമുള്ള പല സമുദായക്കാരിലും, മതക്കാരിലും കാണപ്പെടുന്ന ഒരു വാദം തന്നെയാണ് മറ്റുള്ളവരെല്ലാം അടിസ്ഥാനമില്ലാത്തവരാണ്, തങ്ങൾ മാത്രമാണ് അടിസ്ഥാനമുള്ളവർ എന്ന വാദം. ഇന്ത്യയിലെ പല ജാതിക്കാരിലും ഈ വിശ്വാസം കാണാവുന്നതാണ്. ഈ വചനത്തിലെ അവസാനത്തെ താക്കീത് എല്ലാവർക്കും ബാധകം തന്നെ. അതെ, ക്വിയാമത്തുനാളിൽ എല്ലാവരുടെ കാര്യത്തിലും അല്ലാഹു വിധി നടത്തുന്നതാണ്.

وَمَنْ أَظْلَمُ مِمَّن مَّنَعَ مَسَـٰجِدَ ٱللَّهِ أَن يُذْكَرَ فِيهَا ٱسْمُهُۥ وَسَعَىٰ فِى خَرَابِهَآ ۚ أُو۟لَـٰٓئِكَ مَا كَانَ لَهُمْ أَن يَدْخُلُوهَآ إِلَّا خَآئِفِينَ ۚ

**﴿114﴾ അല്ലാഹുവിന്റെ പള്ളികളെ - അവയിൽ വെച്ച് അവന്റെ നാമം സ്മരിക്കപ്പെടുന്നതിനെ -തടസ്സപ്പെടുത്തുകയും, അവയുടെ ശൂന്യതയിൽ (അഥവാ അവയെ പാഴാക്കുന്നതിൽ) പരിശ്രമിക്കുകയും ചെയ്തവനെക്കാൾ അധികം അക്രമി ആരാണുള്ളത് ?! (അങ്ങിനെയുള്ള) അക്കൂട്ടർ, ഭയപ്പെട്ടവരായിക്കൊണ്ട**

ല്ലാതെ അവർക്ക് അതിൽ പ്രവേശിക്കാവതല്ല.

لَهُمۡ فِي ٱلدُّنۡيَا خِزۡيٌ وَلَهُمۡ فِي ٱلۡأٓخِرَةِ عَذَابٌ عَظِيمٞ ﴿١١٤﴾

ഇഹലോകത്ത് അവർക്ക് അപമാനമുണ്ടായിരിക്കും. പരലോകത്ത് അവർക്ക് വമ്പിച്ച ശിക്ഷയുമുണ്ട്.

﴾114﴿ وَمَنْ ആരുണ്ട് أَظْلَمُ അധികം അക്രമി مِمَّنْ ഒരുവനെക്കാൾ مَنَعَ അവൻ തടസ്സപ്പെടുത്തി مَسَاجِدَ اللَّهِ അല്ലാഹുവിന്റെ പള്ളികളെ أَنْ يُذْكَرَ സ്മരിക്കപ്പെടുന്നതിനെ فِيهَا അവയിൽവെച്ച് اسْمُهُ അവന്റെ പേര് وَسَعَى അവൻ പരിശ്രമിക്കുകയും ചെയ്തു فِي خَرَابِهَا അവയുടെ ശൂന്യതയിൽ, നാശത്തിൽ أُولَٰئِكَ അക്കൂട്ടർ مَا كَانَ لَهُمْ അവർക്ക് ആകാവതല്ല(പാടില്ല) أَنْ يَدْخُلُوهَا അവർ അവയിൽ പ്രവേശിക്കൽ إِلَّا خَائِفِينَ ഭയപ്പെട്ടവരായിട്ടല്ലാതെ لَهُمْ അവർക്കുണ്ട് فِي الدُّنْيَا ഇഹത്തിൽ خِزْيٌ അപമാനം وَلَهُمْ അവർക്കുണ്ട്(താനും) فِي الْآخِرَةِ പരത്തിൽ عَذَابٌ ശിക്ഷ عَظِيمٌ വമ്പിച്ച

---

مَسْجِدٌ (മസ്ജിദ്) ന്റെ ബഹുവചനമാണ് مَسَاجِد . സൂജൂദ് ചെയ്യുന്ന സ്ഥലം എന്ന് വാക്കർത്ഥം. അല്ലാഹുവിനെ മാത്രം ആരാധിക്കുവാൻ വേണ്ടി നിർമിക്കപ്പെടുന്ന പള്ളി (മുസ്‌ലിം പള്ളി)കൾക്കുള്ള പേരാണത്. അതിൽ വെച്ച് അവന്റെ നാമം സ്മരിക്കപ്പെടുക-അല്ലെങ്കിൽ കീർത്തിക്കപ്പെടുക-എന്നത് കൊണ്ടുദ്ദേശ്യം, നമസ്കാരം, പ്രാർത്ഥന മുതലായ ആരാധനാകർമങ്ങളാകുന്നു. خَرَاب (ഖറാബ്) എന്ന വാക്കിന് ശൂന്യത, പാഴാകുക, നാശം എന്നൊക്കെയാണർത്ഥം. ഒരു വീട്ടിൽ ആൾ പാർപ്പില്ലാതെയോ, ഉപയോഗിക്കുവാൻ കൊള്ളാതെയോ വന്നാലും അതുപൊളിച്ചോ മറ്റോ അതിന് കേടുപാടുവന്നാലും ആ വീട്ടിനെപ്പറ്റി بَيْت خَرَاب (ഖറാബായ വീട്) എന്നു പറയും.

അല്ലാഹുവിനെ ആരാധിക്കുവാനും, അവന്റെ നാമം സ്മരിക്കപ്പെടുവാനും, കീർത്തിക്കപ്പെടുവാനും വേണ്ടി സ്ഥാപിക്കപ്പെടുന്ന പള്ളികളിൽവെച്ച് അത് നടത്തപ്പെടുന്നതിന് തടസ്സമുണ്ടാക്കുകയും, അതിനനുവദിക്കാതെ അതിനെ ശൂന്യമാക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നത് അക്രമങ്ങളിൽ വെച്ച് ഏറ്റവും വലിയ അക്രമമാണെന്നും, അങ്ങിനെ ചെയ്യുന്ന അക്രമകാരികൾക്ക് പള്ളികളിൽ നിർഭയം പ്രവേശിക്കുവാൻ അവകാശമില്ലെന്നും ഈ വചനത്തിൽ അറിയിക്കുന്നു. ഇഹത്തിൽ അവർക്ക് അപമാനവും, പരത്തിൽ വമ്പിച്ച ശിക്ഷയും അനുഭവിക്കേണ്ടിവരുമെന്ന് താക്കീതും ചെയ്യുന്നു. ഏതെങ്കിലും ഒരു പ്രത്യേക പള്ളിയെമാത്രം പരമാർശിച്ചുകൊണ്ടുള്ളതല്ല ഈ വചനം. ഇതിലടങ്ങിയ ആശയം എല്ലാ പള്ളികളെയും ബാധിക്കുന്നത് തന്നെയാണ്. അവിശ്വാസത്തിൽ സാക്ഷ്യം വഹിക്കുന്നവർക്ക് പള്ളികൾ പരിപാലിക്കുവാനും, സംരക്ഷിക്കുവാനും അവകാശമില്ലെന്നും, അല്ലാഹുവിലും അന്ത്യനാളിലും വിശ്വസിക്കുകയും, നമസ്കാരവും, സകാത്തും നിർവ്വഹിക്കുകയും,

അല്ലാഹുവിനെ മാത്രം ഭയപ്പെടുകയും ചെയ്യുന്നവർക്ക് മാത്രമേ അതിനവകാശമുള്ളൂവെന്നും സൂ:തൗബ 17,18 വചനങ്ങളിലും അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. കൂടുതൽ വിവരം അവിടെവെച്ചു കാണാം.

പള്ളികളെപ്പറ്റി മൊത്തത്തിലാണ് ആയത്തിൽ പ്രസ്താവിക്കുന്നതെങ്കിലും അതിന്റെ വാചകശൈലി നോക്കുമ്പോൾ പള്ളിയെ മുടക്കംചെയ്ത ഏതോ ഒരു സംഭവം നടന്നിട്ടുണ്ടെന്ന ഒരു സൂചന അതിൽ കാണാവുന്നതാണ്. ഈ സംഭവം ഏതാണെന്നുള്ളതിൽ അഭിപ്രായവ്യത്യാസം കാണാം. നബിﷺയും സ്വഹാബികളും ഉംറഃകർമത്തെ ഉദ്ദേശിച്ചുകൊണ്ട് മദീനയിൽ നിന്ന് പുറപ്പെട്ടു മക്കാ ഹറമിനടുത്ത് ഹുദൈബിയ്യയിലെത്തിയപ്പോൾ ക്വുറൈശികൾ അവരെ തടഞ്ഞതും, അവസാനം പ്രസിദ്ധമായ ഹുദൈബിയാസന്ധി നടന്നതും, തൽക്കാലം മടങ്ങി അടുത്തകൊല്ലം ഉംറഃ കർമം നടത്തപ്പെട്ടതും ചരിത്രപ്രസിദ്ധമാണല്ലോ. ഇഹത്തിൽവെച്ച് ആ അക്രമികൾക്ക് അനുഭവപ്പെട്ട അപമാനവും പ്രസിദ്ധമാണ്. ഈ സംഭവമാണ് ഇതിന്റെ പിന്നിലുള്ളതെന്നാണ് ചിലർ പറയുന്നത്. ക്രിസ്ത്യാനികൾ മുമ്പ് അവർക്ക് യഹൂദികളോടുള്ള വൈരാഗ്യം നിമിത്തം ബൈത്തുൽ മുക്വദ്ദസിൽ അക്രമം നടത്തുകയും, യഹൂദികളെ തടയുകയും ചെയ്കയുണ്ടായിട്ടുള്ളതിനെയാണ് സൂചിപ്പിക്കുന്നതെന്നും മറ്റും വേറെയും അഭിപ്രായങ്ങളുണ്ട്. ഓരോ അഭിപ്രായത്തെക്കുറിച്ചും ചില വിമർശനങ്ങളും ഉന്നയിക്കപ്പെട്ടിട്ടുണ്ട്. അതേ സമയത്ത് നടന്നുകഴിഞ്ഞ ഒരു സംഭവത്തെയല്ല അതിൽ സൂചിപ്പിക്കുന്നതെന്നും, ഭാവിയിൽ ഉണ്ടായേക്കാവുന്ന ചില സംഭവങ്ങളെ സംബന്ധിച്ചുള്ള സൂചനയാണതിലുള്ളതെന്നും ചിലർക്കഭിപ്രായമുണ്ട്. (അല്ലാഹുവിനറിയാം) ഏതായിരുന്നാലും ആയത്തിലെ ആശയവും താൽപര്യവും വ്യക്തം തന്നെ.

ചില അഭിപ്രായഭിന്നിപ്പുകളുടെ പേരിൽ, ഒരു പ്രദേശത്തുള്ള മുസ്‌ലിംകളിൽ ഭൂരിപക്ഷവും സ്വാധീന ശക്തിയും ഉള്ള കക്ഷി മറ്റേ കക്ഷിയെ പള്ളികളിൽ പ്രവേശിക്കുവാൻ അനുവദിക്കാതിരിക്കുകയോ, അതിന് തടസ്സമുണ്ടാക്കിക്കൊണ്ടിരിക്കുകയോ ചെയ്യുന്ന ചില സംഭവങ്ങൾ ഇക്കാലത്ത് സമുദായമദ്ധ്യേ നടന്നുവരുന്നത് എല്ലാവർക്കുമറിയാം. അന്ധവിശ്വാസങ്ങളെയും അനാചാരങ്ങളെയും എതിർക്കുന്ന വിഭാഗത്തോടാണ്-അവരായിരിക്കുമല്ലോ മിക്കപ്പോഴും ന്യൂനപക്ഷം-ഈ അക്രമം അധികവും നടത്തപ്പെടാറുള്ളത്. ഇങ്ങിനെയുള്ളവരും ഈ വചനം പ്രത്യേകം മനസ്സിരുത്തേണ്ടതാകുന്നു.

وَلِلَّهِ ٱلْمَشْرِقُ وَٱلْمَغْرِبُ ۚ فَأَيْنَمَا تُوَلُّوا۟ فَثَمَّ وَجْهُ ٱللَّهِ ۚ إِنَّ ٱللَّهَ وَٰسِعٌ عَلِيمٌ ﴿١١٥﴾

**﴾115﴿ അല്ലാഹുവിന്റെതാണ് ഉദയസ്ഥാനവും, അസ്തമയസ്ഥാനവും. ആകയാൽ, നിങ്ങൾ എവിടേക്ക് തന്നെ തിരിഞ്ഞാലും അവിടെ അല്ലാഹുവിന്റെ മുഖം ഉണ്ടായിരിക്കും. നിശ്ചയമായും, അല്ലാഹു വിശാലനാണ്, സർവ്വജ്ഞനാണ്.**

---

﴾115﴿ وَلِلَّهِ അല്ലാഹുവിനാണ് الْمَشْرِقُ ഉദയസ്ഥാനം وَالْمَغْرِبُ അസ്തമയസ്ഥാനവും فَأَيْنَمَا അതിനാൽ എവിടേക്ക് تُوَلُّوا നിങ്ങൾ തിരിയുന്ന (തായാലും)

فَثَمَّ അപ്പോൾ അവിടെയുണ്ടായിരിക്കും وَجْهُ اللَّهِ അല്ലാഹുവിന്റെ മുഖം إِنَّ اللَّهَ നിശ്ചയമായും അല്ലാഹു وَاسِعٌ വിശാലനാകുന്നു عَلِيمٌ സർവ്വജ്ഞൻ

ഉദയാസ്തമയ സ്ഥാനങ്ങൾ - കിഴക്കും പടിഞ്ഞാറുമെല്ലാം - അല്ലാഹുവിനാകുന്നു. അതെ, എല്ലാ ഭാഗവും അല്ലാഹുവിന്റെ ഉടമയിലും അവന്റെ അറിവിലും നിയന്ത്രണത്തിലുമാകുന്നു. ഏതെങ്കിലും ഭാഗവുമായോ പ്രദേശവുമായോ അവന് പ്രത്യേക അടുപ്പവും ബന്ധവുമില്ല. അതിനാൽ, അവനു ചെയ്യുന്ന ആരാധനാ കർമങ്ങളിലും പ്രാർത്ഥനകളിലും ഇന്നഭാഗത്തേക്ക് തിരിഞ്ഞുകൊണ്ടായെങ്കിലേ അവന്റെ ആഭിമുഖ്യവും ശ്രദ്ധയും അതിലുണ്ടാകുകയുള്ളൂവെന്നില്ല. അവൻ ഏതെങ്കിലും സ്ഥലത്തോ ഭാഗത്തോ പരിമിതമായുള്ളവനല്ല. വിശാലനും സർവ്വജ്ഞനുമാകുന്നു. എങ്ങോട്ട് തിരിഞ്ഞു ചെയ്യുന്ന കർമവും അവന്റെ അറിവിലും ശ്രദ്ധയിലും ഉൾപ്പെടും എന്ന് സാരം.

ഒരു പ്രത്യേക ഭാഗം ക്വിബ്‌ലഃയാക്കി നിശ്ചയിക്കപ്പെടുന്നത് അല്ലാഹു ആ ഭാഗത്തായതു കൊണ്ടോ, ആ ഭാഗത്തോട് അവന് പ്രത്യേക ബന്ധമുള്ളതുകൊണ്ടോ അല്ല. സമുദായത്തിന്റെ ഏകീകരണം, സൗകര്യം തുടങ്ങിയ പല ലക്ഷ്യങ്ങളെയും ഉന്നമാക്കിക്കൊണ്ടാണത്. നബി ﷺ മക്കാജീവിതകാലത്ത് ക്വുറൈശികളുടെ പതിവനുസരിച്ച് കഅ്ബയെ ക്വിബ്‌ലഃയായി സ്വീകരിച്ചിരുന്നു. മദീനയിൽ വന്ന ശേഷം യഹൂദികളുടെ ക്വിബ്‌ലഃയായിരുന്ന ബൈത്തുൽ മുക്വദ്ദസ് തിരുമേനി ക്വിബ്‌ലഃയായി സ്വീകരിച്ചുവന്നു. പതിനാറോ പതിനേഴോ മാസങ്ങൾക്ക് ശേഷം താഴെ വചനങ്ങളിൽ കാണുന്ന പ്രകാരം വീണ്ടും കഅ്ബഃയിലേക്ക് തന്നെ തിരിഞ്ഞുകൊള്ളുവാൻ കൽപിക്കപ്പെട്ടു. ഈ മാറ്റങ്ങളെക്കുറിച്ച് യഹൂദികൾ പലതും പറഞ്ഞു പരത്തുകയും, മുസ്‌ലിംകൾക്കിടയിൽ ആശയക്കുഴപ്പങ്ങൾ സൃഷ്ടിക്കുവാൻ അവർ അതൊരായുധമാക്കുകയും ചെയ്തു. ബൈത്തുൽ മുക്വദ്ദസിനെ ക്വിബ്‌ലഃയാക്കിയതിനെപ്പറ്റി അറബികളിലും മുറുമുറുപ്പുണ്ടായിരുന്നു. ഇതിനെല്ലാം മറുപടിയായിക്കൊണ്ടുള്ളതാണ് ഈ വചനം.

فَأَيْنَمَا تُوَلُّوا فَثَمَّ وَجْهُ اللَّهِ (നിങ്ങളെങ്ങോട്ട് തിരിഞ്ഞാലും അവിടെ അല്ലാഹുവിന്റെ മുഖമുണ്ട്) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം നിങ്ങൾ തിരിയുന്ന ഭാഗത്തായിരിക്കും അവന്റെ മുഖം സ്ഥിതിചെയ്യുന്നതെന്നോ, അവൻ എല്ലാ ഇടത്തിലും സ്ഥിതിചെയ്യുന്ന സർവ്വവ്യാപിയാണെന്നോ അല്ല. ഈ സങ്കൽപം അല്ലാഹുവിനെ സൃഷ്ടികളോട് സാദൃശ്യപ്പെടുത്തലും, സൃഷ്ടികളെ കണക്കാക്കുന്ന മാനദണ്ഡംവെച്ച് അവനെ കണക്കാക്കലുമാകുന്നു لَيْسَ كَمِثْلِهِ شَيْءٌ وَهُوَ السَّمِيعُ الْبَصِيرُ (അവനെപ്പോലെ ഒരു വസ്തുവും ഇല്ല. അവനത്രെ എല്ലാം കേട്ടും കണ്ടും അറിയുന്നവൻ) അവനില്ലാത്ത ഒരു സ്ഥലവും ഒഴിവായിരിക്കുകയില്ല.( **لا يخلو منه مكان** ) എന്ന് ചിലർ പ്രസ്താവിച്ചു കാണുന്നതിനെപ്പറ്റി ഇബ്നുകഥീർ(റ) പറയുകയാണ്: അല്ലാഹുവിന്റെ അറിവ് എല്ലായിടത്തും ഉണ്ടെന്ന അർത്ഥത്തിലാണത് പറഞ്ഞിട്ടുള്ളതെങ്കിൽ ശരിയാണ്. അവന്റെ അറിവ് അഖിലത്തെയും വലയം ചെയ്തിരിക്കുന്നു. എനി അല്ലാഹുവിന്റെ സത്ത അവന്റെ സൃഷ്ടികളിൽ സ്ഥിതി ചെയ്യുന്നു എന്ന അർത്ഥത്തിലാണെങ്കിൽ അത് ശരിയല്ല. **تعال الله عن ذلك علوا كبيرا** (അല്ലാഹു അതിൽ നിന്നെല്ലാം വളരെ ഉന്നതനാകുന്നു) വാസ്തവത്തിൽ, ആ വാക്യത്തിന്റെ താൽപര്യം മനസ്സിലാക്കുവാൻ ബുദ്ധിയുള്ളവർക്ക് അതിന്റെ തൊട്ടവാചകം തന്നെ ശ്രദ്ധിച്ചാൽ മതിയാകും. അതെ, അല്ലാഹു വിശാലനും

സർവ്വജ്ഞനുമാകുന്നു( **إن الله واسع عليم**) എന്ന അവസാന വാക്യം.

അല്ലാഹുവിന്റെ മുഖം ( وَجْهُ اللَّهِ ) അല്ലാഹുവിന്റെ കൈ ( يَدُ اللهِ ) എന്നൊക്കെ ക്വുർആനിലോ ഹദീഥിലോ പ്രയോഗിച്ചു കാണുമ്പോൾ, അതിനൊന്നും സ്വന്തം വകയായി വ്യാഖ്യാനങ്ങൾ നൽകാതെ, വാക്കിന്റെ അർത്ഥം നമുക്കറിയാം-അതിന്റെ യാഥാർത്ഥ്യം എന്താണെന്ന് നമുക്കറിഞ്ഞുകൂടാ എന്ന് പറയലാണ് മുൻഗാമി ( **سلف** ) കളായ മഹാൻമാരുടെ പതിവ്. അവരതിൽ വിശ്വസിക്കുകയും, യാഥാർത്ഥ്യം അല്ലാഹുവിനറിയാമെന്നുവെച്ച് വിട്ടേക്കുകയും ചെയ്യും. പിൻഗാമി (**خلف** )കളിൽ പലരും സന്ദർഭത്തിനൊത്ത് അവക്ക് ചില വ്യാഖ്യാനം നൽകുകയാണ് പതിവ്. രണ്ടുകൂട്ടരുടെയും ലക്ഷ്യം അല്ലാഹുവിന് സൃഷ്ടികളോട് വല്ല വിധത്തിലും സാമ്യത തോന്നിക്കുന്ന അർത്ഥം ആ വാക്കുകൾക്ക് കൽപിക്കാതിരിക്കുക എന്നുള്ളതത്രെ. കൂടുതൽ സുരക്ഷിതമായ മാർഗം മുൻഗാമികളുടെതാണ്താനും. ബാഹ്യാർത്ഥം നോക്കുമ്പോൾ സൃഷ്ടിഗുണങ്ങളോട് സാമ്യത തോന്നിക്കുന്ന ഇത്തരം വാക്കുകൾ ഉപയോഗിക്കപ്പെട്ടിട്ടുള്ള ക്വുർആൻ വചനങ്ങളുടെയും നബി വചനങ്ങളുടെയും ശൈലിയും സന്ദർഭവും പരിശോധിച്ചാൽ തന്നെ-ഒരു പക്ഷേ വാക്ക് രൂപത്തിൽ നിർവ്വഹിക്കുവാൻ വിഷമമുണ്ടാകാമെങ്കിൽപോലും-അവയുടെ സാരം ഇന്നതാണെന്ന് ഏറെക്കുറെ ഓരോരുത്തർക്കും അവരവരുടെ സ്ഥിതിക്കനുസരിച്ച് മനസ്സിലാക്കാവുന്നതുമായിരിക്കും. **ومن الله التوفيق**

وَقَالُوا۟ ٱتَّخَذَ ٱللَّهُ وَلَدًا ۗ سُبْحَـٰنَهُۥ ۖ بَل لَّهُۥ مَا فِى ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۖ كُلٌّ لَّهُۥ قَـٰنِتُونَ ﴿١١٦﴾

**﴾116﴿ അവർ പറയുന്നു : അല്ലാഹു സന്താനത്തെ സ്വീകരിച്ചിരിക്കുന്നു എന്ന്! (ഹാ!) അവൻ മഹാ പരിശുദ്ധൻ! (അങ്ങിനെയല്ല;) പക്ഷേ, അവന്നത്രെ ആകാശങ്ങളിലും ഭൂമിയിലുമുള്ളത് (ഒക്കെയും) എല്ലാവരും അവന്ന് കീഴൊതുങ്ങിയവരാണ്.**

بَدِيعُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۖ وَإِذَا قَضَىٰٓ أَمْرًا فَإِنَّمَا يَقُولُ لَهُۥ كُن فَيَكُونُ ﴿١١٧﴾

**﴾117﴿ ആകാശങ്ങളെയും, ഭൂമിയെയും മാതൃകയില്ലാതെ നിർമിച്ചവനത്രെ (അവൻ). അവൻ ഒരു കാര്യം (വേണമെന്ന്) തീരുമാനിച്ചാൽ, 'ഉണ്ടാകുക' എന്ന് അതിനോട് പറയുകയേ വേണ്ടൂ, അത് ഉണ്ടാകുന്നതാണ്.**

---

﴾116﴿ وَقَالُوا അവർ പറയുന്നു اتَّخَذَ സ്വീകരിച്ചു اللَّهُ അല്ലാഹു وَلَدًا സന്താനം سُبْحَانَهُ അവൻ പരിശുദ്ധൻ بَلْ പക്ഷേ, എന്നാൽ لَهُ അവന്നാണ് مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَالأَرْضِ ഭൂമിയിലും كُلٌّ لَهُ എല്ലാം അവന്

السَّمَاوَاتِ ആകാശങ്ങളെ وَالأَرْضِ ഭൂമിയെയും وَإِذَا قَضَى അവൻ തീരുമാനിച്ചാൽ أَمْرًا ഒരു കാര്യം فَإِنَّمَا يَقُولُ എന്നാൽ അവൻ പറയുകയേയുള്ളൂ لَهُ അതിനോട് كُنْ ഉണ്ടാവുക فَيَكُونُ അപ്പോഴതുണ്ടാകുന്നു. قَانِتُونَ കീഴ്പ്പെട്ടവരാണ്. ﴾117﴿ بَدِيعُ മാതൃകയില്ലാതെ നിർമിച്ചവൻ

---

അല്ലാഹുവിന് സന്താനമുണ്ടെന്ന് വാദിക്കുന്ന കക്ഷികൾ പലതുണ്ട്. മുൻപന്തിയിൽ നിൽക്കുന്നത് ക്രിസ്ത്യാനികളാണെന്ന് പറയാം. ക്രിസ്തീയ മതത്തിന്റെ തറക്കല്ലുതന്നെ ഈസാ (അ) ദൈവപുത്രനാണെന്നുള്ളതാണ്. ഉസൈർ (അ) ( عزير ) അല്ലാഹുവിന്റെ പുത്രനാണെന്ന് യഹൂദികൾക്കും മലക്കുകൾ അല്ലാഹുവിന്റെ പുത്രിമാരാണെന്ന് അറബിമുശ്‌രിക്കുകൾക്കും വാദമുണ്ട്. ഇതുപോലെ ഹിന്ദുമതക്കാരും മറ്റും ചില വ്യക്തികളെക്കുറിച്ച് ദൈവ സന്താനങ്ങളെന്നു സങ്കൽപിച്ചുവരുന്നു. ഈ വാദത്തെപ്പറ്റി ഈ വചനത്തിലുള്ളതിനെക്കാൾ വളരെ അമർഷവും, ഗൗരവവും നിറഞ്ഞവാക്കുകളിൽ ക്വുർആനിൽ പലേടത്തും അല്ലാഹു ആക്ഷേപിച്ചിരിക്കുന്നത് കാണാം. അല്ലാഹുവിന്റെ മഹിതമഹത്വത്തിനും, പരമ പരിശുദ്ധതക്കും നിരക്കാത്തതും, അവന് വളരെയെറെ ക്രോധകരവുമായ ഈ വാദമുന്നയിക്കുന്നവരുടെ മേൽ, ഈ ലോകത്ത് വെച്ചുതന്നെ അവൻ ശിക്ഷാനടപടി എടുക്കാത്തത് അവന്റെ കാരുണ്യവിശാലതതന്നെ. അത് സൂചിപ്പിച്ചുകൊണ്ടായിരിക്കാം ഈ വാദത്തെപ്പറ്റി പ്രസ്താവിക്കുന്ന പലേടത്തും (19:88, 91:92, 21:26, 43:17,81) അല്ലാഹുവിന്റെ ഉൽകൃഷ്ട നാമങ്ങളിൽ വെച്ചു വളരെ പ്രാധാന്യം അർഹിക്കുന്ന പരമകാരുണികൻ ( الرَّحْمَن ) എന്ന നാമം ഉപയോഗിച്ചു കാണുന്നത്. الله أعلم അതികഠിനവും നീചവും നികൃഷ്ടവുമായ ഈ വാദത്തിന്റെ പൊള്ളത്തരം വ്യക്തമാക്കുന്ന നാലഞ്ച് യാഥാർത്ഥ്യങ്ങൾ അല്ലാഹു ഈ വചനങ്ങളിൽ ചൂണ്ടിക്കാട്ടിയിരിക്കുന്നു.

(1) سُبْحَانَهُ (അവൻ മഹാപരിശുദ്ധൻ!) എന്നുള്ളത് തന്നെ. അൽഭുതത്തെ സൂചിപ്പിക്കുന്ന ഒരു വാക്കാണിതെന്നുള്ളതിനുപുറമെ, അതിലടങ്ങിയ ആശയവിശാലത നോക്കുമ്പോൾ ഈ വാദത്തിന്റെ മറ്റു ഖണ്ഡനങ്ങളെല്ലാം അതിൽ ഒതുങ്ങിയിരിക്കുന്നത് കാണാം. സൃഷ്ടിഗുണങ്ങളിൽ നിന്നെല്ലാം പരമ പരിശുദ്ധനും എല്ലാ ഉൽകൃഷ്ട ഗുണങ്ങളിലും പരിപൂർണനും പരമോന്നതനുമാണ് അവൻ എന്നിരിക്കെ, സൃഷ്ടികളെപ്പോലെ അവന്ന് മക്കളുണ്ടാകുന്നത് എങ്ങിനെയാണ് ?! എന്നു താൽപര്യം

(2) لَهُ مَا فِي السَّمَاوَاتِ وَالأَرْضِ (ആകാശ ഭൂമികളിലുള്ളതെല്ലാം അവന്റെതാണ്) എല്ലാം അവൻ സൃഷ്ടിച്ചത്. അവന്റെ ഉടമയിൽ, അവന്റെ നിയന്ത്രണവും അധികാരവുമനുസരിച്ച് നിലകൊള്ളുന്നത്. അതിലൊന്നും അവന് ഇണയോ, തുണയോ, സഹായികളോ, പങ്കുകാരോ ഇല്ല. ഈസായോ, ഉസൈറോ, മലക്കുകളോ, 'ദേവീദേവൻമാരോ' എന്ന് വേണ്ട ഒരൊറ്റ വസ്തുവും-ഇതിൽ നിന്ന് ഒഴിവല്ല. എന്നിരിക്കെ, അവന്റെ സൃഷ്ടികളിൽ ചിലത് എങ്ങിനെ അവന്റെ സന്താനങ്ങളാകും?! أَنَّى يَكُونُ لَهُ وَلَدٌ وَلَمْ تَكُن لَّهُ صَاحِبَةٌ وَخَلَقَ كُلَّ شَيْءٍ وَهُوَ بِكُلِّ شَيْءٍ عَلِيمٌ (അവന് എങ്ങിനെ സന്താനമുണ്ടാകും?! അവന് ഒരു തുണയുമില്ല; എല്ലാറ്റിനെയും അവൻ സൃഷ്ടിക്കുകയും ചെയ്തിരിക്കുന്നു; അവനാകട്ടെ, എല്ലാ വസ്തുവെക്കുറിച്ചും അറിയുന്നവനുമാകുന്നു എന്നിരിക്കെ! (അൻആം 101)

(3) كُلٌّ لَهُ قَانِتُونَ (എല്ലാവരും അവന് കീഴൊതുങ്ങിയവരാണ്)എല്ലാവരും അവൻ നിശ്ചയിച്ച നിയമവ്യവസ്ഥകൾക്കും, പ്രകൃതിചട്ടങ്ങൾക്കും, അവന്റെ ഉദ്ദേശ്യങ്ങൾക്കും വിധേയരാണ്. എന്നിരിക്കെ ചിലർമാത്രം അതിൽ നിന്ന് ഒഴിവായി അവന്റെ സന്തതിസ്ഥാനത്തേക്കും അവന്റെ തുല്യതയിലേക്കും എങ്ങിനെ എത്തിച്ചേരുന്നു ?! മക്കൾ മാതാപിതാക്കളുടെ വർഗസ്വഭാവത്തോട് കൂടിയവരായിരിക്കുമല്ലോ. ഇവിടെയാണങ്കിൽ വർഗമെന്നൊന്നില്ലതാനും.

(4) بَدِيعُ السَّمَاوَاتِ وَالأَرْضِ(ആകാശ ഭൂമികളെ മാതൃകകൂടാതെ സൃഷ്ടിച്ചു ണ്ടാക്കിയവനാണവൻ) അതെ, മറ്റൊരു മാതൃകയില്ലാതെ, ശുദ്ധശൂന്യതയിൽ നിന്ന് അവൻ സൃഷ്ടിച്ചുണ്ടാക്കി. എല്ലാം അവൻ നിർമിച്ചുണ്ടാക്കിയതല്ലാതെ അവനിൽനിന്ന് ജനിച്ചതായി ഒന്നുമില്ല. അവൻ മറ്റൊന്നിൽ നിന്ന് ജനിച്ചതുമല്ല. അവന് തുല്യമായി വല്ലതുമുണ്ടോ ? അതുമില്ല ( لَمْ يَلِدْ وَلَمْ يُولَدْ٥وَلَمْ يَكُنْ لَهُ كُفُوًا أَحَدٌ )

(5) وَإِذَا قَضَى أَمْرًا.... الخ (അവൻ ഒരു കാര്യം തീരുമാനിച്ചാൽ 'ഉണ്ടാകുക' എന്ന് അതിനോട് പറയുകയേ വേണ്ടൂ. അതുണ്ടാകുന്നതാണ്) ചെറുതും വലുതും ജീവിയും നിർജ്ജീവിയുമെല്ലാം ഇതിൽ സമമാണ്. എന്നിരിക്കെ ചിലരെ അതിൽ നിന്നൊഴിവാക്കി അവർ അവന്റെ സന്താനങ്ങളായി അസ്തിത്വം പൂണ്ടവരാണെന്ന് പറയുന്നതിന് ഒരു ന്യായവുമില്ല. ഈ യാഥാർത്ഥ്യങ്ങളുടെ നേരെയെല്ലാം കണ്ണടച്ചുകൊണ്ട് അല്ലാഹുവിന് സന്താനമുണ്ടെന്ന് വാദിക്കുന്നത് അല്ലാഹുവിനെ പഴിക്കലും, അവന്റെ പരമോന്നതയും പരമപരിശുദ്ധതയും ഇടിച്ചുതാഴ്ത്തലുമല്ലാതെ മറ്റെന്താണ് ?!

നബിﷺ പ്രസ്താവിച്ചതായി ഇബ്നുഅബ്ബാസ് (റ) ഉദ്ധരിക്കുന്നു : അല്ലാഹു പറയുന്നു : 'ആദമിന്റെ മകൻ (മനുഷ്യൻ) എന്നെ കളവാക്കി. അവനത് പാടില്ലായിരുന്നു. അവൻ എന്നെ പഴിപറയുകയും ചെയ്തു. അതും അവന് പാടില്ലായിരുന്നു. അവൻ എന്നെ കളവാക്കിയതെന്തെന്നുവെച്ചാൽ, അവൻ (ആദ്യം) ഉണ്ടായിരുന്നത് പോലെ എനിക്കവനെ (രണ്ടാമത്) മടക്കിക്കൊണ്ടുവരുവാൻ കഴിയുകയില്ലെന്ന് അവൻ പറയുന്നതാണ്. അവൻ എന്നെ പഴിപറഞ്ഞതാകട്ടെ, എനിക്ക് സന്താനമുണ്ടെന്ന് അവൻ പറയുന്നതാണ്. ഒരു തുണക്കാരിയെയോ സന്താനത്തെയോ സ്വീകരിക്കുന്നതിൽ നിന്നും ഞാനെത്രയോ പരിശുദ്ധൻ ! (ബുഖാരി) വേറൊരു നബി വചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു : സൈ്വര്യം കെട്ടവാക്കുകൾ കേട്ടിട്ട് അതിനെപ്പററി (നടപടി എടുക്കാതെ) അല്ലാഹുവിനെക്കാൾ ക്ഷമിച്ചിരിക്കുന്നവർ വേറെ ഒരാളും തന്നെയില്ല. അവർ (അവിശ്വാസികൾ) അവന് സന്താനത്തെ ആരോപിക്കുന്നു. അവനാകട്ടെ, അവർക്ക് ആഹാരം നൽകുകയും, ആരോഗ്യം നൽകുകയും ചെയ്യുന്നു (ബു; മു.)

وَقَالَ ٱلَّذِينَ لَا يَعۡلَمُونَ لَوۡلَا يُكَلِّمُنَا ٱللَّهُ أَوۡ تَأۡتِينَآ ءَايَةٌۗ كَذَٰلِكَ قَالَ ٱلَّذِينَ مِن قَبۡلِهِم مِّثۡلَ قَوۡلِهِمۡۘ

﴾118﴿ **അറിഞ്ഞുകൂടാത്തവർ പറയുന്നു: അല്ലാഹു ഞങ്ങളോട് സംസാരിക്കുകയോ അല്ലെങ്കിൽ ഞങ്ങൾക്ക് വല്ല ദൃഷ്ടാന്തവും വരുകയോ ചെയ്തുകൂടേ?! [എന്ത് കൊണ്ട് അതൊന്നും ഉണ്ടാകുന്നില്ല!] അതുപോലെ, ഇവർ പറഞ്ഞതു**

| | |
|---|---|
| പോലെ (ത്തന്നെ)ഇവരുടെ മുമ്പുള്ള വരും പറഞ്ഞിരിക്കുന്നു ! | |
| അവരുടെ (ഇരുകൂട്ടരുടെയും) ഹൃദയങ്ങൾ പരസ്പരം സാദൃശ്യ മായിരിക്കുകയാണ്. | تَشَٰبَهَتۡ قُلُوبُهُمۡۗ |
| ദൃഢമായി വിശ്വസിക്കുന്ന ജനങ്ങൾക്ക് നാം ദൃഷ്ടാന്തങ്ങൾ വ്യക്തമായി വിവരിച്ചിട്ടുണ്ട്. | قَدۡ بَيَّنَّا ٱلۡأٓيَٰتِ لِقَوۡمٖ يُوقِنُونَ ﴿١١٨﴾ |

---

﴾118﴿ وَقَالَ പറയുന്നു الَّذِينَ യാതൊരു കൂട്ടർ لَا يَعۡلَمُونَ അവർ അറിയുകയില്ല لَوۡلَا ആയിക്കൂടേ, എന്തുകൊണ്ടില്ല يُكَلِّمُنَا ഞങ്ങളോട് (നമ്മോട്)സംസാരിക്കും اللَّهُ അല്ലാഹു أَوۡ تَأۡتِينَا അല്ലെങ്കിൽ നമുക്ക് (ഞങ്ങൾക്ക്)വരും آيَةٌ വല്ല ദൃഷ്ടാന്തവും كَذَٰلِكَ അപ്പോലെ, അതുപ്രകാരം قَالَ الَّذِينَ യാതൊരുകൂട്ടർ പറഞ്ഞു مِن قَبۡلِهِم ഇവരുടെ മുമ്പുള്ള مِّثۡلَ قَوۡلِهِمۡ ഇവരുടെ വാക്ക്പോലെ تَشَٰبَهَتۡ പരസ്പരം സാദൃശ്യമായിരിക്കുന്നു قُلُوبُهُمۡ അവരുടെ ഹൃദയങ്ങൾ قَدۡ بَيَّنَّا നാം വിവരിച്ചിട്ടുണ്ട്, വ്യക്തമാക്കിയിട്ടുണ്ട് الۡآيَاتِ ദൃഷ്ടാന്തങ്ങളെ لِقَوۡمٍ ഒരു ജനതക്ക് يُوقِنُونَ അവർ ദൃഢമായി വിശ്വസിക്കുന്നു.

---

الَّذِينَ لَا يَعۡلَمُونَ(അറിയാത്തവർ) എന്ന് പറഞ്ഞത് അറബി മുശ്‌രിക്കുകളെപ്പറ്റിയാകുന്നു. അവർ വേദഗ്രന്ഥങ്ങളെപ്പറ്റി അറിഞ്ഞുകൂടാത്തവരാണല്ലോ. വിഡ്ഢികൾ എന്ന ഉദ്ദേശ്യത്തിലും ആയിക്കൂടാ എന്നില്ല. മുഹമ്മദേ, നീ പറയുന്നതൊക്കെ സത്യമാണെങ്കിൽ, എന്തുകൊണ്ട് അത് ഞങ്ങളോട് നേരിട്ട് അല്ലാഹുവിന് പറഞ്ഞുകൂടാ ?! എന്തുകൊണ്ട് അത് നിന്റെ മാദ്ധ്യമത്തോട് കൂടിത്തന്നെ ആവണം?! അല്ലെങ്കിൽ, ഞങ്ങൾ നിന്നെ വിശ്വസിക്കുവാൻ നിർബ്ബന്ധിതരാകത്തക്കവണ്ണം വല്ല പ്രത്യക്ഷ ദൃഷ്ടാന്തവും എന്തുകൊണ്ട് ഞങ്ങൾക്ക് കാട്ടിത്തന്നുകൂടാ ?! അല്ലാഹുവിന് അതിന് കഴിവില്ലേ?! എന്നൊക്കെ അവർ നബിﷺയോട് പറഞ്ഞിരുന്നു. ഇതിന് അല്ലാഹു നൽകിയ മറുപടിയുടെ സാരം ഇതാണ് : 'ഇത്തരം ആവശ്യങ്ങൾ പുറപ്പെടുവിക്കുന്നത് ഇവർ ആദ്യമായിട്ടല്ല. മുമ്പും പലരും - ഇസ്റാഈല്യരും മറ്റും-അവരവരുടെ നബിമാരോട് ഇങ്ങിനെ ആവശ്യപ്പെട്ടിട്ടുണ്ട്. ദുർവ്വാശി, സത്യനിഷേധം, ധിക്കാരം ആദിയായവയിൽ എല്ലാവരുടെയും മനഃസ്ഥിതി ഒരേ പ്രകാരത്തിലാണുള്ളത്. ദൃഷ്ടാന്തങ്ങളും തെളിവുകളും കണ്ടുസംശയം തീർക്കുകയോ, സത്യംഗ്രഹിക്കുകയോ അല്ല അവരുടെയൊന്നും ഉദ്ദേശ്യം. അതിനുവേണ്ടിയാണെങ്കിൽ, വേണ്ടത്ര ദൃഷ്ടാന്തങ്ങളും ലക്ഷ്യങ്ങളും അവർക്ക് നൽകിക്കഴിഞ്ഞിട്ടുണ്ട്. എനി പുതുതായി ഒന്നിന്റെയും ആവശ്യമില്ല.

അവർ ദൃഷ്ടാന്തം ആവശ്യപ്പെട്ടതിനുള്ള മറുപടിയേ ഈ വചനത്തിൽ അല്ലാഹു പറഞ്ഞിട്ടുള്ളൂ. അല്ലാഹു അവരോട് സംസാരിക്കണമെന്ന് ആവശ്യപ്പെട്ടതിന് മറുപടിയായി ഒന്നും അല്ലാഹു പറഞ്ഞിട്ടില്ല. യാതൊരു മറുപടിയും അർഹിക്കാത്തവിധം

ദുരുപദിഷ്ടവും ധിക്കാരവുമായ ഒരാവശ്യമായതുകൊണ്ട് അല്ലാഹു അതിനെ അവഗണിച്ചുകളഞ്ഞിരിക്കുകയാണ്. ഇതേമാതിരിയുള്ള അവരുടെ വേറെ ചില ആവശ്യങ്ങളെ ഉദ്ധരിച്ചുകൊണ്ട് സൂറത്തുൽ ഫുർക്വാനിൽ അല്ലാഹു പറയുന്നു: وَقَالَ الَّذِينَ لَا يَرْجُونَ لِقَاءَنَا.......عُتُوًّا كَبِيرًا (സാരം: നാമുമായി കണ്ടുമുട്ടുന്നതിനെ പ്രതീക്ഷിക്കാത്തവർ പറയുന്നു : നമ്മുടെ മേൽ മലക്കുകൾ ഇറക്കപ്പെടുകയോ, അല്ലെങ്കിൽ നമ്മുടെ റബ്ബിനെ നാം കാണുകയോ ചെയ്തുകൂടേ ?! എന്ന്. തീർച്ചയായും അവർ തങ്ങളുടെ മനസ്സിൽ ഗർവ്വ് നടിക്കുകയും, വലിയ ധിക്കാരം കാണിക്കുകയും ചെയ്തിരിക്കുകയാണ് ! (ഫുർക്വാൻ :21)

إِنَّآ أَرْسَلْنَـٰكَ بِٱلْحَقِّ بَشِيرًا وَنَذِيرًا ۖ

﴿119﴾ **നിശ്ചയമായും, നിന്നെ നാം സന്തോഷവാർത്ത അറിയിക്കുന്നവനും, താക്കീതു നൽകുന്നവനുമായിക്കൊണ്ട് യഥാർത്ഥവുമായി അയച്ചിരിക്കുകയാണ്.**

وَلَا تُسْـَٔلُ عَنْ أَصْحَـٰبِ ٱلْجَحِيمِ ﴿١١٩﴾

**കത്തിജ്ജ്വലിക്കുന്ന നരകത്തിന്റെ ആൾക്കാരെപ്പറ്റി നീ ചോദിക്കപ്പെടുകയില്ല.**

---

﴿119﴾ إِنَّا أَرْسَلْنَاكَ നിശ്ചയമായും നാം നിന്നെ അയച്ചു بِالْحَقِّ യഥാർത്ഥവുമായി بَشِيرًا സന്തോഷമറിയിക്കുന്നവനായി وَنَذِيرًا താക്കീത്കാരനായും وَلَا تُسْأَلُ നീ ചോദിക്കപ്പെടുകയുമില്ല عَنْ أَصْحَابِ ആൾക്കാരെപ്പറ്റി الْجَحِيمِ കത്തിജ്ജ്വലിക്കുന്നതിന്റെ (നരകത്തിന്റെ)

---

പ്രവാചകൻമാരുടെ പ്രബോധനത്തിന്റെ രണ്ട് വശങ്ങളാണ് സന്തോഷവാർത്ത അറിയിക്കലും ഭയവാർത്ത അറിയിക്കലും. അതായത്, സത്യവും നേർമാർഗവും വിവരിച്ചുകൊടുക്കുന്നതോടൊപ്പം അതിനാൽ ലഭിക്കുവാനിരിക്കുന്ന നേട്ടങ്ങളെയും പുണ്യഫലങ്ങളെയും കുറിച്ചുള്ള സുവിശേഷ വാർത്തകൾ അറിയിച്ചുകൊടുക്കലും, അസത്യവും ദുർമാർഗവും വിവരിച്ചുകൊടുത്തുകൊണ്ട് അതിനാൽ നേരിടുവാനിരിക്കുന്ന ഭവിഷ്യത്തുകളെയും ശിക്ഷകളെയും കുറിച്ച് മുന്നറിയിപ്പും താക്കീതും നൽകലും. ഇതാണ് പ്രവാചകൻമാരുടെ ചുമതല. അതോടെ അവരുടെ കർത്തവ്യം നിറവേറുന്നു. സത്യം സ്വീകരിക്കുന്നതും, അസത്യം നിരാകരിക്കുന്നതും ഓരോ വ്യക്തിയുടെയും കടമയാകുന്നു. നബിമാർക്കതിൽ ബാധ്യതയില്ല. എന്തുകൊണ്ട് ഇന്നിന്നവർ വിശ്വസിച്ചില്ല, അല്ലെങ്കിൽ സൻമാർഗിയായില്ല എന്ന് അവരോട് ചോദിക്കപ്പെടുകയില്ല. അല്ലാഹു പറയുന്നു: فَإِنَّمَا عَلَيْكَ الْبَلَاغُ وَعَلَيْنَا الْحِسَابُ–الرعد: ٤٠ 'പ്രബോധനം മാത്രമാണ് നിന്റെ ബാധ്യത, വിചാരണ നമ്മുടെ ബാധ്യതയാണ്' എന്ന് സാരം.

وَلَن تَرْضَىٰ عَنكَ ٱلْيَهُودُ وَلَا ٱلنَّصَـٰرَىٰ حَتَّىٰ تَتَّبِعَ مِلَّتَهُمْ ۗ قُلْ

﴿120﴾ **യഹൂദികളാകട്ടെ, നസ്റാനി [ക്രിസ്ത്യാനി]കളാകട്ടെ, അവരുടെ (നടപടി) മാർഗത്തെ നീ പിൻപറ്റുന്നത് വരെയും നിന്നെ**

إِنَّ هُدَى ٱللَّهِ هُوَ ٱلْهُدَىٰ ۗ وَلَئِنِ ٱتَّبَعْتَ أَهْوَآءَهُم بَعْدَ ٱلَّذِى جَآءَكَ مِنَ ٱلْعِلْمِ ۙ مَا لَكَ مِنَ ٱللَّهِ مِن وَلِىٍّ وَلَا نَصِيرٍ ﴿١٢٠﴾

ക്കുറിച്ച് തൃപ്തിപ്പെടുകയില്ലതന്നെ. പറയുക:

'നിശ്ചയമായും അല്ലാഹുവിന്റെ മാർഗദർശനമത്രെ മാർഗദർശനം.' നീ(എങ്ങാനും) അറിവിൽനിന്നും നിനക്ക് വന്ന കിട്ടിയതിന് ശേഷം, അവരുടെ ഇച്ഛകളെ പിൻപറ്റിയെങ്കിൽ. നിനക്ക് അല്ലാഹുവിങ്കൽ നിന്ന് യാതൊരു രക്ഷകനുമില്ല; യാതൊരു സഹായകനുമില്ല.

ٱلَّذِينَ ءَاتَيْنَٰهُمُ ٱلْكِتَٰبَ يَتْلُونَهُۥ حَقَّ تِلَاوَتِهِۦٓ أُو۟لَٰٓئِكَ يُؤْمِنُونَ بِهِۦ ۗ وَمَن يَكْفُرْ بِهِۦ فَأُو۟لَٰٓئِكَ هُمُ ٱلْخَٰسِرُونَ ﴿١٢١﴾

《121》 യാതൊരുകൂട്ടർ, അവർക്ക് നാം വേദഗ്രന്ഥം നൽകി അവരത് പാരായണമുറപ്രകാരം പാരായണം ചെയ്തു വരുന്നുവോ, അക്കൂട്ടർ അതിൽ വിശ്വസിക്കുന്നതാണ്. ആർ അതിൽ അവിശ്വസിക്കുന്നുവോ, അക്കൂട്ടർതന്നെയാണ് നഷ്ടക്കാർ.

---

《120》 وَلَنْ تَرْضَى തൃപ്തിപ്പെടുകയില്ല തന്നെ عَنْكَ നിന്നെക്കുറിച്ച് الْيَهُودُ യഹൂദികൾ وَلَا النَّصَارَى ക്രിസ്ത്യാനികളും ഇല്ല حَتَّى تَتَّبِعَ നീ പിൻപററുവോളം مِلَّتَهُمْ അവരുടെ മാർഗത്തെ, നടപടിക്രമത്തെ, മതത്തെ قُلْ നീ പറയുക إِنَّ هُدَى اللَّهِ നിശ്ചയമായും അല്ലാഹുവിന്റെ മാർഗദർശനം هُوَ الْهُدَى അതത്രെ മാർഗദർശനം وَلَئِنِ اتَّبَعْتَ നീ പിൻപറ്റിയെങ്കിൽ أَهْوَاءَهُمْ അവരുടെ ഇച്ഛകളെ بَعْدَ الَّذِي യാതൊന്നിന്ശേഷം جَاءَكَ നിനക്ക് വന്നിരിക്കുന്നു مِنَ الْعِلْمِ അറിവിൽ നിന്നും مَا لَكَ നിനക്കില്ല مِنَ اللَّهِ അല്ലാഹുവിൽ നിന്ന് مِنْ وَلِيٍّ ഒരു ബന്ധുവും (രക്ഷകനും) രക്ഷാധികാരിയും وَلَا نَصِيرٍ ഒരു സഹായകനുമില്ല 《121》 الَّذِينَ യാതൊരുകൂട്ടർ آتَيْنَاهُمُ അവർക്ക് നാം നൽകിയിരിക്കുന്നു الْكِتَابَ (വേദ)ഗ്രന്ഥം يَتْلُونَهُ അതവർ പാരായണം ചെയ്യുന്ന നിലയിൽ حَقَّ تِلَاوَتِهِ അതിനെ ഓതുന്ന (പാരായണം ചെയ്യുന്ന) മുറപ്രകാരം أُولَئِكَ അക്കൂട്ടർ يُؤْمِنُونَ بِهِ അതിൽ വിശ്വസിക്കും وَمَنْ ആരെങ്കിലും, വല്ലവരും يَكْفُرْ بِهِ അതിൽ അവിശ്വസിക്കുന്ന(തായാൽ) فَأُولَئِكَ എന്നാൽ അക്കൂട്ടർ هُمُ അവർ (തന്നെ) الْخَاسِرُونَ നഷ്ടക്കാർ

---

യഹൂദികളും ക്രിസ്ത്യാനികളും വേദക്കാരായിരുന്നിട്ടും നബിﷺയിൽ വിശ്വസിക്കാത്തത് അവിടുത്തെ സത്യതയിൽ അവർക്ക് സംശയമുള്ളതുകൊണ്ടല്ല. തെളിവ് പോരാത്തതുകൊണ്ടുമല്ല. അവർ സ്വീകരിച്ചുവരുന്ന നടപടി മാർഗങ്ങൾ നബിﷺ

സ്വീകരിക്കുന്നില്ലെന്നുള്ള ഏക കാരണം കൊണ്ടാണ്. നബിﷺ അവയെ പിൻപറ്റാത്ത കാലത്തോളം അവർ നബിﷺയെക്കുറിച്ച് തൃപ്തിപ്പെടുവാനും പോകുന്നില്ല. അതിനാൽ അവർ വിശ്വസിക്കാത്തതിൽ പരിഭവമോ വ്യസനമോ വേണ്ടതില്ല എന്ന് അല്ലാഹു നബിﷺ യെ സമാധാനിപ്പിക്കുന്നു. ക്വത്താദഃ(റ) ചൂണ്ടിക്കാട്ടിയതുപോലെ സത്യത്തിനും തെളിവിനും വില കൽപിക്കാത്ത ദുർമാർഗികളുമായി വാഗ്വാദം നടക്കുമ്പോൾ സത്യവിശ്വാസികൾക്ക് അവർക്കെതിരെ സമർപ്പിക്കുവാനുള്ള ഒരന്തിമ ന്യായം അല്ലാഹു നബിﷺക്ക് പഠിപ്പിക്കുകയും ചെയ്യുന്നു. അതത്രെ അല്ലാഹുവിന്റെ മാർഗദർശനമാണ് മാർഗദർശനം( إِنَّ هُدَى ٱللَّهِ هُوَ ٱلْهُدَىٰ ) എന്ന വാക്യത്തിൽ കാണുന്നത്. അതായത് ശരിയായ മാർഗം ഏതാണെന്ന് കാണിച്ചു തരുന്നത് അല്ലാഹുവാണ്. അവന്റെ മാർഗദർശനമാണ് ഞാൻ സ്വീകരിച്ചിരിക്കുന്നത്. അതുവിട്ട് മറ്റൊരു മാർഗദർശനം സ്വീകരിക്കുവാൻ ഞാൻ ആളല്ല. എന്നെക്കുറിച്ച് അങ്ങിനെയൊരു പ്രതീക്ഷ നിങ്ങൾ വെച്ചുകൊണ്ടിരിക്കുകയും വേണ്ടാ എന്ന് സാരം.

വേദക്കാരുടെയെന്നല്ല, ആരുടെയും തന്നെ ഇച്ഛക്കോ, തന്നിഷ്ടത്തിനോ നബിﷺ വഴങ്ങുകയില്ലെന്ന് തീർച്ചയാണ്. എന്നിരിക്കെ, അവരുടെ ഇച്ഛകളെയെങ്ങാനും നീ പിൻപറ്റിപ്പോയാൽ, അല്ലാഹുവിങ്കൽ നിന്ന് യാതൊരു രക്ഷകനോ, സഹായകനോ, ഉണ്ടായിരിക്കുകയില്ല ( وَلَئِنِ ٱتَّبَعْتَ أَهْوَآءَهُم ) എന്നിങ്ങിനെ കഠിനസ്വരത്തിലുള്ള ഒരു താക്കീതിന്റെ ആവശ്യമെന്താണെന്ന് വല്ലവർക്കും സംശയം തോന്നിയേക്കാം. നബിﷺ നിങ്ങളുടെ ഇച്ഛക്ക് വഴിപ്പെടുമെന്നുള്ള വ്യാമോഹം നിങ്ങൾക്ക് വേണ്ടാ എന്ന് വേദക്കാരെ നിരാശപ്പെടുത്തലും, അറിഞ്ഞോ അറിയാതെയോ ആരെങ്കിലും അവരുടെ വലയിൽ അകപ്പെട്ടുപോകുന്നത് ഗൗരവപൂർവ്വം സൂക്ഷിക്കണമെന്ന് സത്യവിശ്വാസികൾക്കുള്ള താക്കീതുമാണ് അതിന്റെ താൽപര്യം.

121-ാം വചനത്തിനു രണ്ടുമൂന്നു പ്രകാരത്തിൽ വ്യാഖ്യാനം നൽകപ്പെ ടാവുന്നതാണ്.

(1) ഒരു വേദഗ്രന്ഥം ലഭിച്ചിട്ടുള്ളവർ ആ ഗ്രന്ഥം മുറപ്രകാരം പാരായണം ചെയ്യുന്ന പക്ഷം, അവരതിൽ ശരിക്കും വിശ്വസിക്കാതിരിക്കുകയില്ല. ഈ വ്യാഖ്യാന പ്രകാരം തൗറാത്തും ക്വുർആനും അടക്കം എല്ലാ വേദഗ്രന്ഥങ്ങളും, അതതിന്റെ അനുയായികളും ഇതിൽ ഉൾപ്പെടുന്നു.

(2) വേദക്കാർ അവരുടെ ഗ്രന്ഥം വേണ്ടതുപോലെ പാരായണം ചെയ്യുന്ന പക്ഷം അവർ ഇതിലും-ക്വുർആനിലും-വിശ്വസിക്കുക തന്നെ ചെയ്യും. കാരണം നബിﷺയെക്കുറിച്ചുള്ള പല പ്രവചനങ്ങളും ആ ഗ്രന്ഥങ്ങളിൽ ഉണ്ടല്ലോ.

(3) ക്വുർആനാകുന്ന ഈ ഗ്രന്ഥം ശരിക്കും പാരായണം ചെയ്യുന്നവർ നബിﷺ യിലും ക്വുർആനിലും അചഞ്ചലമായി വിശ്വസിക്കാതിരിക്കുകയില്ല. പാരായണം അതിന്റെ മുറപ്രകാരമല്ലാതിരിക്കുന്ന പക്ഷം വിശ്വാസം നാമമാത്രമായിരിക്കയും ചെയ്യും. ٱلْكِتَٰبَ (ഗ്രന്ഥം) കൊണ്ടും بِهِۦ (അതിൽ) എന്നതിലെ സർവ്വനാമം കൊണ്ടുമുള്ള വിവക്ഷ നിർണയിക്കുന്നതിലുള്ള വ്യത്യസ്ത സാധ്യതകളാണ് ഈ വ്യാഖ്യാനങ്ങൾക്ക് കാരണം. തത്വത്തിൽ മൂന്നും എതിരല്ലതാനും. എങ്കിലും രണ്ടാമത്തെ വ്യാഖ്യാനത്തിനാണ് മുൻതൂക്കം കാണുന്നത്.

വേദഗ്രന്ഥത്തിന്റെ പാരായണം മുറപ്രകാരമായിരിക്കുക എന്ന്പറഞ്ഞത് വളരെ ശ്രദ്ധാർഹമാകുന്നു. ക്വുർആനെ വേദഗ്രന്ഥമായി അംഗീകരിച്ച മുസ്‌ലിംകൾ വിശേഷിച്ചും ശ്രദ്ധിക്കേണ്ടുന്ന ഒരു സംഗതിയാണിത്. നൂറ്റാണ്ടുകളായി മുസ്‌ലിം സമുദായത്തെ ബാധിച്ചുകൊണ്ടിരിക്കുന്നതും, കാലംചെല്ലുംതോറും അവരിൽ വർദ്ധിച്ചുകൊണ്ടേ ഇരിക്കുന്നതുമായ എല്ലാ അധഃപതനങ്ങൾക്കും കാരണം, മുസ്‌ലിംകൾ ക്വുർആൻ പാരായണം ചെയ്യാത്തതല്ല; അത് അതിന്റെ മുറപ്രകാരമല്ലാത്തത് മാത്രമാണ്. ഒന്നാമതായി അർത്ഥവും ആശയവും മനസ്സിലാക്കണം. അതുകൊണ്ടായില്ല. ചിന്തിച്ചും മനസ്സിരുത്തിയുംകൊണ്ടും, അല്ലാഹുവിന്റെ വചനമാണതെന്നും, മനുഷ്യന്റെ സകല നൻമക്കുമുള്ള ഏക നിദാനവുമാണെതെന്നുമുള്ള ബോധത്തോടുകൂടിയും ആയിരിക്കണം. അതിന്റെ വിധി വിലക്കുകളും ഉപദേശനിർദ്ദേശങ്ങളും അപ്പടി സ്വീകരിക്കുവാനുള്ള പൂർണസന്നദ്ധതയും മനസ്സുറപ്പും ഉണ്ടായിരിക്കണം. അതിന്റെ നേർക്കുനേരെയുള്ള ആശയങ്ങൾക്കുമുമ്പിൽ സ്വന്തം താൽപര്യങ്ങളും അഭിപ്രായ ങ്ങളുമെല്ലാം ബലികഴിക്കുവാനുള്ള കരളുറപ്പും വേണം. അല്ലാഹുവിന്റെ വാഗ്ദാനങ്ങളിൽ വിശ്വസിച്ചും ആവേശം വെച്ചുകൊണ്ടും, അവന്റെ താക്കീതുകളെ സൂക്ഷിച്ചും ഭയന്നുംകൊണ്ടുമായിരിക്കണം. ഉററാലോചനയോടും ഭയഭക്തിയോടും കൂടിയുമായിരിക്കണം ക്വുർആൻ പാരായണം ചെയ്യേണ്ടത്. والمعين واللّه الموفق

## വിഭാഗം - 15

يَـٰبَنِىٓ إِسْرَٰٓءِيلَ ٱذْكُرُوا۟ نِعْمَتِىَ ٱلَّتِىٓ أَنْعَمْتُ عَلَيْكُمْ وَأَنِّى فَضَّلْتُكُمْ عَلَى ٱلْعَـٰلَمِينَ ﴿١٢٢﴾

《122》 **ഹേ, ഇസ്‌റാഈൽ സന്തതികളേ, ഞാൻ നിങ്ങൾക്ക് ചെയ്തുതന്നിട്ടുള്ള എന്റെ അനുഗ്രഹം നിങ്ങൾ ഓർക്കുവിൻ, ഞാൻ നിങ്ങളെ (മറ്റുള്ള) ലോകരെക്കാൾ ശ്രേഷ്ഠരാക്കിയതും (ഓർക്കുവിൻ).**

وَٱتَّقُوا۟ يَوْمًا لَّا تَجْزِى نَفْسٌ عَن نَّفْسٍ شَيْـًٔا وَلَا يُقْبَلُ مِنْهَا عَدْلٌ وَلَا تَنفَعُهَا شَفَـٰعَةٌ وَلَا هُمْ يُنصَرُونَ ﴿١٢٣﴾

《123》 **ഒരു (വമ്പിച്ച) ദിവസത്തെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ: (അന്ന്) ഒരു ദേഹവും ഒരു ദേഹത്തിനും (ഒരാൾ ഒരാൾക്കും) ഒട്ടും ഉപകരിക്കുന്നതല്ല; അതിൽ (ഒരാളിൽ) നിന്നും ഒരു പ്രായശ്ചിത്തവും സ്വീകരിക്ക പ്പെടുകയുമില്ല; അതിന് (ഒരാൾക്കും) ഒരു ശുപാർശയും പ്രയോജനം ചെയ്കയുമില്ല. അവർ സഹായിക്ക പ്പെടുകയുമില്ല. (അങ്ങിനെയുള്ള ഒരു ദിവസം)**

﴾122﴿ يَابَنِيٓإِسْرَاءِيلَ ഇസ്റാഈൽ സന്തതികളേ اذْكُرُوا നിങ്ങൾ ഓർക്കുവിൻ نِعْمَتِيَ എന്റെ അനുഗ്രഹം الَّتِيٓأَنْعَمْتُ ഞാൻ അനുഗ്രഹം ചെയ്തതായ عَلَيْكُمْ നിങ്ങൾക്ക് وَأَنِّي ഞാൻ (ആകുന്നു) എന്നും فَضَّلْتُكُمْ നിങ്ങളെ ശ്രേഷ്ഠരാക്കി(എന്നും) عَلَى الْعَالَمِينَ ലോകരെക്കാൾ ﴾123﴿ وَاتَّقُوا നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ يَوْمًا ഒരു ദിവസത്തെ لَا تَجْزِي ഉപകരിക്കുക(പ്രതിഫലം നൽകുക)യില്ല نَفْسٌ ഒരു ദേഹവും, ആത്മാവും, വ്യക്തിയും عَنْ نَفْسٍ ഒരു ദേഹത്തിനും شَيْئًا യാതൊന്നും (ഒട്ടും) وَلَا يُقْبَلُ സ്വീകരിക്കപ്പെടുകയുമില്ല مِنْهَا അതിൽനിന്ന് عَدْلٌ സമാനമായത്, പ്രായശ്ചിത്തം, തെണ്ടം وَلَا تَنْفَعُهَا അതിന് പ്രയോജനപ്പെടുകയുമില്ല شَفَاعَةٌ ഒരു ശുപാർശയും وَلَا هُمْ അവർ ഇല്ലതാനും يُنْصَرُونَ സഹായിക്കപ്പെടും

---

ഏറെക്കുറെ ഇതേപ്രകാരത്തിലുള്ള രണ്ട് വചനങ്ങൾ (47 ലും 48 ലുമായി)മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. അവയുടെ വ്യാഖ്യാനത്തിൽ പ്രസ്താവിച്ച കാര്യങ്ങൾ ഇവിടെയും ഓർക്കുക. ഇസ്റാഈല്യരെപ്പറ്റിയും, അവരെ അഭിമുഖീകരിച്ചുകൊണ്ടും പലതും പ്രസ്താവിച്ച ശേഷം, അല്ലാഹു അവർക്ക് ചെയ്തുകൊടുത്ത അനുഗ്രഹങ്ങൾ ഓർത്തുകൊണ്ട് അവർ സത്യവിശ്വാസത്തിലേക്ക് മടങ്ങുവാനും, ഇല്ലാത്തപക്ഷം നേരിടുന്ന ഭവിഷ്യത്തുകളെക്കുറിച്ച് അവർ ജാഗരൂകരായിക്കുവാനും വീണ്ടും ആവർത്തിച്ചുണർത്തുകയാണ്. വേദക്കാരെ സംബന്ധിച്ചുള്ള ദീർഘമായ പ്രസ്താവനകൾക്കിടയിലൂടെ അറബി മുശ്രിക്കുകളെ സംബന്ധിച്ചും ചിലതെല്ലാം പ്രസ്താവിക്കുകയുണ്ടായി.

രണ്ടുകൂട്ടരുടെയും വംശപിതാവും, എല്ലാവരും അഭിമാനപൂർവ്വം ബഹുമാനിച്ചാദരിച്ചുവരുന്ന പ്രവാചകവര്യനും തൗഹീദിന്റെ പ്രബോധന ചരിത്രത്തിൽ ഏറ്റവുമധികം ത്യാഗംവരിച്ച മഹാനുഭാവനുമായ ഇബ്റാഹീം നബി (അ) യെ സംബന്ധിച്ച ചില പരാമർശങ്ങളാണ് അടുത്ത വചനങ്ങളിൽ വരുന്നത്. അദ്ദേഹത്തിന്റെ ഒരു പുത്രനായ ഇസ്ഹാക്വ് (അ) ന്റെ സന്താനപരമ്പരയാണ് യഹൂദികളും ക്രിസ്ത്യാനികളും അടങ്ങുന്ന ഇസ്റാഈല്യർ. മറ്റൊരു പുത്രനായ ഇസ്മാഈൽ (അ)ന്റെ സന്താനപരമ്പരയാണ് അറബികൾ. ഓരോ വിഭാഗക്കാരും തങ്ങൾ ഇബ്റാഹീം നബി (അ) യുടെ മാർഗം സ്വീകരിച്ചു വരുന്നവരാണെന്നാണ് വാദിക്കുന്നതും. ആ നിലക്ക് ഇബ്റാഹീം നബി (അ) യുടെ യഥാർത്ഥ സ്ഥിതി ഇന്നതാണെന്ന് വ്യക്തമായിക്കഴിഞ്ഞാൽ ഇരുകൂട്ടരും തങ്ങളിൽ വന്നിട്ടുള്ള വ്യതിയാനങ്ങൾ തിരുത്തുവാൻ ബാധ്യസ്ഥരാണല്ലോ. അല്ലാഹു പറയുന്നു:

وَإِذِ ٱبْتَلَىٰٓ إِبْرَٰهِـۧمَ رَبُّهُۥ بِكَلِمَـٰتٍ فَأَتَمَّهُنَّ ۖ

﴾124﴿ **ഇബ്റാഹീമിനെ അദ്ദേഹത്തിന്റെ റബ്ബ് ചില വാക്കുകൾ [കൽപനകൾ] മൂലം പരീക്ഷണം നടത്തിയ സന്ദർഭം (ഓർക്കുക) എന്നിട്ട്, അദ്ദേഹം അവ പൂർത്തിയാക്കി (നിർവ്വഹിച്ചു).**

| | |
|---|---|
| قَالَ إِنِّي جَاعِلُكَ لِلنَّاسِ إِمَامًا | അവൻ പറഞ്ഞു: 'ഞാൻ നിന്നെ മനുഷ്യർക്ക് നേതാവാക്കുകയാണ്' |
| قَالَ وَمِن ذُرِّيَّتِي | അദ്ദേഹം പറഞ്ഞു: 'എന്റെ സന്തതികളിൽ നിന്നും (നേതാക്കളെ) ഉണ്ടാക്കേണമേ !)' |
| قَالَ لَا يَنَالُ عَهْدِي ٱلظَّٰلِمِينَ ﴿١٢٤﴾ | അവൻ പറഞ്ഞു : 'എന്റെ കരാറ് (അഥവാ വാഗ്ദത്തം) അക്രമികൾക്ക് ബാധകമാകുകയില്ല.' |

﴿124﴾ وَإِذِ ابْتَلَى പരീക്ഷണം ചെയ്ത സന്ദർഭം إِبْرَاهِيمَ ഇബ്റാഹീമിനെ رَبُّهُ അദ്ദേഹത്തിന്റെ റബ്ബ് بِكَلِمَاتٍ ചില വാക്കുകൾ മൂലം فَأَتَمَّهُنَّ എന്നിട്ട് അവയെ അദ്ദേഹം പൂർത്തിയാക്കി قَالَ അവൻ പറഞ്ഞു إِنِّي جَاعِلُكَ നിശ്ചയമായും ഞാൻ നിന്നെ ആക്കുന്നവനാണ് لِلنَّاسِ മനുഷ്യർക്ക് إِمَامًا നേതാവ് , മുമ്പൻ قَالَ അദ്ദേഹം പറഞ്ഞു وَمِنْ ذُرِّيَّتِي എന്റെ സന്തതികളിൽ (സന്താനപരമ്പരയിൽ) നിന്നും قَالَ അവൻ പറഞ്ഞു لَا يَنَالُ ബാധിക്കുക (എത്തുക, കിട്ടുക)യില്ല عَهْدِي എന്റെ കരാർ, വാഗ്ദത്തം الظَّالِمِينَ അക്രമികളെ

ഇബ്റാഹീം (അ) നെ അല്ലാഹു പരീക്ഷണം നടത്തിയ വാക്കുകൾ – കൽപനകൾ – ഏതായിരുന്നു? ഇസ്ലാമിന്റെ അനുഷ്ഠാനപരമായ ചില നടപടികളായിരുന്നുവെന്നും, ഇസ്മാഈൽ (അ) നെ ബലിയർപ്പിക്കുവാനുള്ള കൽപന മുതലായ ചിലതായിരുന്നുവെന്നും, തൗഹീദിന്റെ ദൗത്യനിർവ്വഹണത്തിനുവേണ്ടിയുള്ള ത്യാഗപരിശ്രമങ്ങളായിരുന്നുവെന്നും മറ്റും കാണിക്കുന്ന ഏതാനും ചില രിവായത്തുകൾ ഉദ്ധരിച്ചുകൊണ്ട് ഇമാം ഇബ്നു ജരീർ (റ) പറയുന്നു: 'ആ വാക്കുകൾകൊണ്ട് വിവക്ഷ ഇതെല്ലാംകൂടിയായിരിക്കാം. അവയിൽ ചിലതുമായിരിക്കാം. ഹദീഥോ പണ്ഡിതന്മാരുടെ ഏകോപിച്ച അഭിപ്രായമോ ഇല്ലാതെ ഒന്നും തീർത്തുപറയുവാൻ പാടില്ല. എല്ലാം ഉൾപ്പെടാമെന്ന അഭിപ്രായമാണ് ഇബ്നു കഥീർ (റ) ശരിവെച്ചിരിക്കുന്നത്.

പ്രസ്തുത കൽപനകൾ ഏതായിരുന്നാലും ശരി, ആ കൽപനകൾ പൂർണമായി നിർവ്വഹിക്കൽ സാധാരണക്കാരയ ആളുകൾക്ക് സാധ്യമല്ലാത്തതും, അദ്ദേഹത്തിന് മനുഷ്യരുടെ നേതൃത്വം നൽകപ്പെടുമാറ് അദ്ദേഹത്തെ ഉൽകൃഷ്ടമാക്കുന്നതുമായിരിക്കുവാനാണ് ന്യായമുള്ളത്. وَإِبْرَاهِيمَ الَّذِي وَفَّىٰ (കടമകൾ പൂർണമായി നിറവേറ്റിയ ഇബ്റാഹീം 53:37) എന്നാണ് അല്ലാഹു ഒരു സ്ഥലത്ത് അദ്ദേഹത്തെ വിശേഷിപ്പിച്ചിരിക്കുന്നത്. അപ്പോൾ–ചിലർ പ്രസ്താവിച്ചു കാണാറുള്ളതുപോലെ–നഖം മുറിക്കുക, മീശവെട്ടുക, ചേലാകർമം നടത്തുക പോലെയുള്ള ചില കാര്യങ്ങൾ മാത്രമായിരിക്കുകയില്ലെന്ന് കരുതേണ്ടിയിരിക്കുന്നു. പ്രവാചകവര്യനായ ആ മഹാന്റെ ചരിത്രത്തെയും, അദ്ദേഹത്തെപ്പറ്റി ഖുർആനിൽ പലേടത്തായി പ്രസ്താവിക്കപ്പെട്ടിട്ടുള്ള വിഷയങ്ങളെയും മുമ്പിൽ വെച്ചാലോചിക്കുമ്പോൾ അദ്ദേഹത്തെ പരീക്ഷണം ചെയ്ത

ആ കൽപനകളുടെ ഗൗരവത്തെപ്പറ്റി നമുക്ക് ഏറെക്കുറെ ഊഹിക്കാവുന്നതാണ് (*)

إِمَام (ഇമാം) എന്നാൽ പിൻതുടരപ്പെടുന്ന ആൾ- നേതാവ്-എന്നർത്ഥം. ഏത് വിഷയത്തിലാണോ പിൻപറ്റപ്പെടുന്നതെങ്കിൽ ആ വിഷയത്തിൽ അദ്ദേഹം മുമ്പനും മറ്റുള്ളവർക്ക് മാതൃകയുമായിരിക്കും. ഇബ്റാഹീം നബി (അ)യെ സംബന്ധിച്ചിടത്തോളം, അദ്ദേഹത്തിന്റെ ജീവിതത്തിന്റെ ഓരോ കണ്ണിയും മനുഷ്യർക്ക് മാതൃകയായിരുന്നുവെന്ന് പറയേണ്ടതില്ല. അതുകൊണ്ടാണ് അദ്ദേഹത്തിന്റെ ശേഷമുള്ള എല്ലാ പ്രവാചകൻമാരും അവരുടെ സമുദായങ്ങളും അദ്ദേഹത്തിന്റെ മാതൃക പിൻപറ്റുവാൻ ആജ്ഞാപിക്കപ്പെട്ടിരിക്കുന്നതും. ഓരോ സമുദായവും - തെറ്റായാലും ശരിയായാലും - തങ്ങൾ അദ്ദേഹത്തിന്റെ മാതൃക പിൻപറ്റുന്നവരാണെന്ന് അഭിമാനപൂർവ്വം പറയുന്നതും. ക്വുർആനിൽ പലേടത്തും ഇതിനെപ്പറ്റി പ്രസ്താവിച്ചു കാണാം .(അടുത്ത 130, 135 എന്നീ വചനങ്ങളും, നിസാഅ് 125, അൻആം 161, നഹ്ൽ 123, ഹജ്ജ് 78 മുതലായ വചനങ്ങളും കാണുക) സൂറഃ ആലു ഇംറാനിൽ അല്ലാഹു പറയുന്നു: إِنَّ أَوْلَى النَّاسِ بِإِبْرَاهِيمَ لَلَّذِينَ اتَّبَعُوهُ وَهَذَا النَّبِيُّ وَالَّذِينَ آمَنُوا -آل عمران: ٦٨ (മനുഷ്യരിൽ വെച്ച് ഇബ്റാഹീമിനോട് ഏറ്റവും ബന്ധപ്പെട്ടവർ അദ്ദേഹത്തെ പിൻപറ്റിയവരും, ഈ പ്രവാചകനും, വിശ്വസിച്ചവരുമാകുന്നു)

അദ്ദേഹത്തെ നേതാവാക്കുന്നുവെന്ന് അല്ലാഹു അറിയിച്ചപ്പോൾ, അദ്ദേഹത്തിന്റെ സന്തതികളിലും ആ നേതൃത്വം അവശേഷിക്കണമെന്ന് അദ്ദേഹം പ്രാർത്ഥിച്ചു. അല്ലാഹുവിന്റെ തൗഹീദും സന്ദേശങ്ങളും പ്രബോധനം ചെയ്യുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നതിലുള്ള നേതൃത്വമല്ലാതെ, ഭൗതികമായ നേതൃത്വപദവിയല്ലല്ലോ അദ്ദേഹത്തിന്റെ ലക്ഷ്യം. അതുകൊണ്ട് ആ അനുഗൃഹീത പദവി തന്റെ സന്താന പരമ്പരയിലും നിലനിൽക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. പ്രവാചകൻമാരെ സംബന്ധിച്ചിടത്തോളം തങ്ങളുടെ തൗഹീദു പ്രബോധനത്തന് ജനമധ്യെ സ്വീകരണം ലഭിക്കുന്നതും, തങ്ങളുടെ കാലശേഷവും തങ്ങളുടെ സ്വന്തക്കാരിൽ ആ പ്രബോധനം തുടർന്ന് നടത്തുന്ന ആളുകളുണ്ടായിരിക്കുകയെന്നുള്ളതും അവരുടെ അതിരറ്റ ആഗ്രഹമായിരിക്കുന്നതാണ്. അതുകൊണ്ടാണല്ലോ, തനിക്ക് വാർദ്ധക്യം പ്രാപിച്ചിട്ടും മക്കളില്ലാതെ വന്നപ്പോൾ സകരിയ്യാ നബി (അ) പ്രാർത്ഥനയിൽ ഇങ്ങനെ പറഞ്ഞത് '....എന്റെ പിന്നീടുണ്ടാകുന്ന കുടുംബങ്ങളെക്കുറിച്ച് ഞാൻ ഭയപ്പെടുന്നു. എന്റെ ഭാര്യ വന്ധ്യയുമാണ്. അതുകൊണ്ട് എനിക്കും യഅ്ക്വൂബ് കുടുംബത്തിനും അനന്തരാവകാശിയായിത്തീരുന്ന ഒരു ബന്ധുവിനെ നിന്റെ പക്കൽ നിന്നും നീ എനിക്ക് പ്രദാനം ചെയ്യേണമേ ! റബ്ബേ അവനെ നീ ഒരു സമ്മതനായ ആളാക്കുകയും വേണമേ ! وَإِنِّي خِفْتُ الْمَوَالِيَ مِن وَرَائِي (മർയം 5)

മൂസാ നബി (അ)ക്ക് അല്ലാഹു ദിവ്യദൗത്യം (രിസാലത്ത്) നൽകിയപ്പോൾ: എന്റെ സ്വന്തക്കാരിൽ നിന്നും എനിക്കൊരു സഹായകനെ നൽകണേ ( وَاجْعَل لِّي وَزِيرًا مِّنْ أَهْلِي ) (ത്വാഹാ 29) എന്ന് അദ്ദേഹവും പ്രാർത്ഥിക്കുകയുണ്ടായി. അങ്ങിനെ ഇബ്റാഹീം നബി (അ) തൗഹീദിന്റെ പ്രബോധനത്തിലുള്ള മാതൃകാനേതൃത്വം തന്റെ ശേഷം തന്റെ സന്തതികളിലും നിലനിറുത്തണമെന്ന് പ്രാർത്ഥിച്ചു. അല്ലാഹു ആ പ്രാർത്ഥന സ്വീകരിച്ചിട്ടുമുണ്ട്. അല്ലാഹു പറയുന്നു: وَجَعَلْنَا فِي ذُرِّيَّتِهِ النُّبُوَّةَ وَالْكِتَابَ

***(*) സൂറത്ത് ഇബ്റാഹീമിന്റെ ആമുഖമായി കൊടുത്ത കുറിപ്പ് നോക്കുക.***

العنكبوت:٢٧ (അദ്ദേഹത്തിന്റെ സന്തതികളിൽ നാം പ്രവാചകത്വവും വേദഗ്രന്ഥവും ഏർപ്പെടുത്തുകയും ചെയ്തു).

എന്നാൽ, ഒരു യാഥാർത്ഥ്യം അല്ലാഹു നേരത്തെത്തന്നെ അദ്ദേഹത്തെ ഉണർത്തി: എന്റെ കരാർ അക്രമികൾക്ക് ബാധകമാകുകയില്ല ( لا يَنَالُ عَهْدِي الظَّالِمِينَ ) എന്നായിരുന്നു അത്. തന്റെ സന്തതികളെല്ലാം നല്ലവരായിരിക്കുകയില്ലെന്നും, അവരിൽ അക്രമികളും ഉണ്ടായിരിക്കുമെന്നുമുള്ള ഒരു അറിയിപ്പാണിത്. അല്ലാതെ അദ്ദേഹത്തിന്റെ നേരെയുള്ള വെറുപ്പോ പ്രതിഷേധമോ അല്ല. അദ്ദേഹത്തിന്റെ രണ്ട് പുത്രൻമാരായ ഇസ്മാഈൽ, ഇസ്ഹാക്വ് (അ) എന്നീ പ്രവാചകൻമാർ വഴിയാണല്ലോ അദ്ദേഹത്തിന്റെ സന്താനപരമ്പര നിലനിൽക്കുന്നത്. അവർ രണ്ട്പേരുടെയും സന്തതികളിൽ സുകൃതവാൻമാരും അക്രമികളും ഉണ്ട്. ( وَمِن ذُرِّيَّتِهِمَا مُحْسِنٌ وَظَالِمٌ لِّنَفْسِهِ مُبِينٌ... الصافّات:١١٣) എന്ന് അല്ലാഹുതന്നെ പ്രസ്താവിച്ചിട്ടുള്ളതാണ്. സുകൃതം ചെയ്യുന്നവരല്ലാത്തവരാണ് അക്രമികൾ കൊണ്ടുദ്ദേശ്യമെന്നുകൂടി ഈ വാക്യത്തിൽ നിന്നും മനസ്സിലാക്കാം. 'എന്റെ കരാർ അക്രമികൾക്കു ബാധകമല്ല.' എന്ന് അല്ലാഹു പറഞ്ഞതിനെ ആസ്പദമാക്കി അക്രമികൾക്ക് ഖലീഫഃയോ, ന്യായാധിപനോ, ഭരണാധികാരിയോ, മുഫ്ത്തിയോ (മതവിധി പറയുന്നവനോ) സാക്ഷിയോ, നിവേദകനോ ആകുവാൻ അർഹതയില്ലെന്ന് ചില മഹാൻമാർ പ്രസ്താവിച്ചിട്ടുള്ളത് പ്രസ്താവ്യമത്രെ.

وَإِذْ جَعَلْنَا ٱلْبَيْتَ مَثَابَةً لِّلنَّاسِ وَأَمْنًا

**﴾125﴿ (ആ) വീട്ടിനെ [കഅ്ബഃയെ] നാം മനുഷ്യർക്ക് ഒരു സങ്കേതവും, ഒരു നിർഭയ (സ്ഥാന) വും ആക്കിവെച്ച സന്ദർഭം (ഓർക്കുക)**

وَٱتَّخِذُوا۟ مِن مَّقَامِ إِبْرَٰهِـۧمَ مُصَلًّى ۖ وَعَهِدْنَآ إِلَىٰٓ إِبْرَٰهِـۧمَ وَإِسْمَـٰعِيلَ أَن طَهِّرَا بَيْتِىَ لِلطَّآئِفِينَ وَٱلْعَـٰكِفِينَ وَٱلرُّكَّعِ ٱلسُّجُودِ ﴿١٢٥﴾

**മക്വാമു ഇബ്റാഹീമിൽ [ഇബ്റാഹീം നിന്ന സ്ഥാനത്തിൽ] നിന്നും ഒരു നമസ്കാര സ്ഥാനം നിങ്ങൾ ഏർപ്പെടുത്തുകയും ചെയ്യുവിൻ, ഇബ്റാഹീമിനും, ഇസ്മാഈലിനും നാം കൽപന കൊടുക്കുകയും ചെയ്തിരിക്കുന്നു. ത്വവാഫ് [പ്രദക്ഷിണം] ചെയ്യുന്നവർക്കും ഭജനമിരിക്കുന്നവർക്കും സാഷ്ടാംഗം കുമ്പിട്ടു നമസ്കരിക്കുന്നവർക്കും വേണ്ടി നിങ്ങൾ രണ്ടാളും എന്റെ വീടിനെ ശുദ്ധമാക്കണമെന്ന്.**

---

﴾125﴿ وَإِذْ جَعَلْنَا നാം ആക്കിയ സന്ദർഭം الْبَيْتَ ആ വീട് (കഅ്ബഃ) مَثَابَةً ഒരു സങ്കേതം لِلنَّاسِ മനുഷ്യർക്ക് وَأَمْنًا അഭയവും وَاتَّخِذُوا നിങ്ങൾ ഉണ്ടാക്കുകയും ചെയ്യുവിൻ مِنْ مَقَامِ إِبْرَاهِيمَ ഇബ്റാഹീം നിന്ന സ്ഥാനത്ത് നിന്ന് مُصَلًّى ഒരു നമസ്കാര

സ്ഥാനം وَعَهِدْنَا നാം കൽപന കൊടുക്കുകയും ചെയ്തു إِلَىٰ إِبْرَاهِيمَ ഇബ്റാഹീമിന് وَإِسْمَاعِيلَ ഇസ്മാഈലിനും أَن طَهِّرَا നിങ്ങൾ രണ്ടാളും ശുദ്ധമാക്കണമെന്ന് بَيْتِيَ എന്റെ വീട് لِلطَّائِفِينَ ത്വവാഫ് (പ്രദക്ഷിണം)ചെയ്യുന്നവർക്ക് وَالْعَاكِفِينَ ഭജനമിരിക്കുന്നവർക്ക് وَالرُّكَّعِ കുമ്പിടുന്ന (കുമ്പിട്ടു നമസ്കരിക്കുന്ന)വർക്കും السُّجُودِ സുജൂദ് (സാഷ്ടാംഗ നമസ്കാരം)ചെയ്യുന്നവരായ

---

'ബൈതുൻ' എന്നാൽ വീട് എന്നർത്ഥം الْبَيْت (അൽബൈത്ത്) എന്നു പറയുമ്പോൾ, ആ വീട് അഥവാ ഉദ്ദേശിക്കപ്പെട്ട പ്രത്യേക വീട് എന്നർത്ഥമാകും. അല്ലാഹുവിന്റെ വീടാ( بَيْتُ اللَّه )കുന്ന കഅ്ബഃയെ ഉദ്ദേശിച്ച് ആ വാക്ക് സാധാരണ ഉപയോഗിക്കപ്പെടുന്നു. ഇവിടെയും അതാണുദ്ദേശ്യം. സമ്മേളിക്കുന്ന സ്ഥാനം, അഭയ സ്ഥാനം, രക്ഷാകേന്ദ്രം, മടങ്ങിച്ചെന്നുകൊണ്ടിരിക്കുന്ന സ്ഥലം, പ്രതിഫലം ലഭിക്കുന്ന സ്ഥാനം പുണ്യസ്ഥലം എന്നൊക്കെ അർത്ഥങ്ങളുള്ളവാക്കാണ് مَثَابَةً. വാസ്തവത്തിൽ, ഈ അർത്ഥങ്ങളെല്ലാം ഒത്തിണങ്ങുന്ന ഒരു സങ്കേതം തന്നെയാണ് കഅ്ബാലയം എന്നുള്ളതിൽ സംശയമില്ല. امن എന്നാൽ നിർഭയം, സമാധാനം എന്നർത്ഥം. അല്ലാഹുവിങ്കൽ നിന്ന് പാപമോചനവും കാരുണ്യവും തേടിച്ചെല്ലുന്നവർക്കെന്നപോലെ, ശത്രുക്കളിൽ നിന്നും, കയ്യേറ്റക്കാരിൽ നിന്നും അഭയം തേടിച്ചെല്ലുന്നവർക്കും അത് നിർഭയസ്ഥാനമാകുന്നു. കഅ്ബഃയുടെ പരിസരപ്രദേശമായ ഹറമിൽവെച്ച് ആരെയും കയ്യേറ്റം ചെയ്യാനോ, ശിക്ഷാനടപടികൾ എടുക്കുവാനോ പാടില്ലാത്തതാകുന്നു. അല്ലാഹു പറയുന്നു: وَمَن دَخَلَهُ كَانَ آمِنًا....آل عمران: ٩٧ (അതിൽ ആർ പ്രവേശിച്ചുവോ അവൻ നിർഭയനായി (3:97)) യുദ്ധപ്രിയരും, കലഹപ്രിയരുമായിരുന്ന അറബികൾ 'ജാഹിലിയ്യാ' കാലത്തുപോലും അവിടെവെച്ച് യുദ്ധമോ, കയ്യേറ്റമോ നടത്തുമായിരുന്നില്ല. മക്കാ ഹറമിന്റെ അതിർത്തിക്കുള്ളിൽ വെച്ച് ജന്തുക്കളെ വേട്ടയാടുവാനും, മരങ്ങളും ചെടികളും മുറിച്ചുകളയുവാനും പാടില്ല. അടുത്ത വചനത്തിൽ കാണാവുന്നതുപോലെ, ഇബ്റാഹീം (അ) ചെയ്ത പ്രാർത്ഥനക്ക് അല്ലാഹു ഉത്തരം നൽകിയ കൂട്ടത്തിൽ ഒന്നാണിത്.

مَقَامِ إِبْرَاهِيمَ (മക്വാമു ഇബ്റാഹീം) എന്ന വാക്കിന് ഇബ്റാഹീം നബി (അ) നിന്ന സ്ഥാനം എന്നാണ് വാക്കർത്ഥം. മക്കയിലെ ഹറമ് മുഴുവനും അല്ലെങ്കിൽ – സ്വഫാ, മർവാ, മിനാ, അറഫാത്ത് മുതലായി–ഹജ്ജിന്റെ കർമങ്ങൾ നടക്കുന്ന സ്ഥലങ്ങൾ മുഴുവനും മക്വാമു ഇബ്റാഹീമിൽ ഉൾപ്പെടുമെന്ന് കാണിക്കുന്ന ചില രിവായത്തുകൾ കാണാം. പക്ഷേ, അവ വിശ്വാസയോഗ്യങ്ങളല്ല. മക്വാമു ഇബ്റാഹീം (ഇബ്റാഹീം മക്വാം) എന്ന പേരിൽ തന്നെ പരക്കെ അറിയപ്പെടുന്നതും കഅ്ബഃയുടെ അടുത്ത് അതിന്റെ വാതിലിന് മുൻവശത്തു വാതിലിനെ അഭിമുഖീകരിച്ചു നിൽക്കുന്നവരുടെ അൽപം വലതുഭാഗത്തായി സ്ഥിതി ചെയ്യുന്നതുമായ പ്രസിദ്ധ കല്ലാണ് അത് എന്നത്രെ ഭൂരിപക്ഷം ക്വുർആൻ വ്യാഖ്യാതാക്കളും പണ്ഡിതന്മാരും പറയുന്നത്. ഈ അഭിപ്രായത്തെ ശക്തിപ്പെടുത്തുന്ന ബലപ്പെട്ട ചില ഹദീഥുകളുമുണ്ട്. കല്ലിനെപ്പറ്റി താഴെ വിവരിക്കുന്നതാണ്. إن شاء الله

അനസ് (റ) പ്രസ്താവിച്ചതായി ഇമാം അഹ്മദ് (റ) ഉദ്ധരിക്കുന്നു: ഉമർ(റ)

പ്രസ്താവിക്കുകയുണ്ടായി ഞാൻ 'എന്റെ റബ്ബുമായി മൂന്നുകാര്യത്തിൽ ഒത്തുവന്നിട്ടുണ്ട് (*) (റസൂൽ തിരുമേനിയോട്) ഞാൻ പറഞ്ഞു: അല്ലാഹുവിന്റെ റസൂലേ, മക്വാമു ഇബ്റാഹീമിൽ നിന്ന് (അതിനടുത്ത് വെച്ച്) നാം ഒരു നമസ്കാരസ്ഥാനം സ്വീകരിച്ചെങ്കിൽ! എന്ന് അങ്ങനെ وَاتَّخِذُوا مِن مَّقَامِ إِبْرَاهِيمَ مُصَلًّى (മക്വാമു ഇബ്റാഹീമിൽ നിന്ന് നിങ്ങൾ ഒരു നമസ്കാര സ്ഥാനം സ്വീകരിച്ചുകൊള്ളുവിൻ) എന്ന് അവതരിച്ചു. ഞാൻ പറഞ്ഞു : അല്ലാഹുവിന്റെ റസൂലേ, അങ്ങയുടെ ഭാര്യമാരുടെ അടുക്കൽ നല്ലവരും ദുഷിച്ചവരും പ്രവേശിച്ചേക്കുമല്ലോ. അതുകൊണ്ട് അവരോട് പർദ്ദ ആചരിക്കുവാൻ അവിടുന്നു പറഞ്ഞെങ്കിൽ! എന്ന്. അങ്ങനെ പർദ്ദയുടെ ആയത്ത് അവതരിച്ചു. റസൂൽ തിരുമേനിയുടെ ഭാര്യമാർ തിരുമേനിക്കെതിരെ (ചിലവിനു കിട്ടിയത് പോരാ എന്ന പ്രശ്നത്തിൽ) ഏകോപിക്കുകയുണ്ടായി. അപ്പോൾ അവരോട് ഞാൻ പറഞ്ഞു: അദ്ദേഹം (നബി) നിങ്ങളെ വിവാഹമോചനം ചെയ്തുവെങ്കിൽ അദ്ദേഹത്തിന്റെ റബ്ബ് അദ്ദേഹത്തിന് നിങ്ങളെക്കാൾ ഉത്തമകളായ ഭാര്യമാരെ നൽകിയേക്കാം എന്ന്. അതേപ്രകാരം عَسَىٰ رَبُّهُ إِن طَلَّقَكُنَّ..... التحريم: ٥ എന്ന് അവതരിക്കുകയും ചെയ്തു. ഉമർ (റ)ന്റെ ഈ പ്രസ്താവന അൽപ സ്വൽപ വ്യത്യാസങ്ങളോടുകൂടിയാണെങ്കിലും പല സ്വഹാബികളിൽ നിന്നും പല മാർഗങ്ങളിൽകൂടി ബുഖാരി, മുസ്ലിം, തിർമദി, നസാഈ. ഇബ്നുമാജഃ (റ) മുതലായ പലരും രേഖപ്പെടുത്തിയിട്ടുള്ളതാണ്. കഅ്ബഃ പ്രദക്ഷിണം (ത്വവാഫ്) കഴിഞ്ഞ ഉടനെ മക്വാമു ഇബ്റാഹീമിന്റെ പിന്നിൽ - മക്വാമും കഅ്ബഃയും മുന്നിലാക്കിക്കൊണ്ട്- നബിﷺ രണ്ട് റക്അത്ത് നമസ്കരിച്ചതായി വ്യക്തമാക്കുന്ന ഹദീഥുകൾ ബുഖാരി, മുസ്ലിം (റ) മുതലായവർ വേറെയും രേഖപ്പെടുത്തിയിട്ടുണ്ട്. തിരുമേനി നടപ്പാക്കിയ സുന്നത്ത് നമസ്കാരം ത്വവാഫ് കഴിഞ്ഞ ശേഷം അന്നു മുതൽ എല്ലാവരും ആചരിച്ചുവരുന്നു.

മേലുദ്ധരിച്ചതുപോലെ, മക്വാമു ഇബ്റാഹീമിനെ സംബന്ധിച്ചു വന്ന പല ഹദീഥുകളും ഉദ്ധരിച്ച ശേഷം ഇബ്നു കഥീർ (റ) പ്രസ്താവിച്ച ചില പ്രസ്താവനകളുടെ സാരം അറിയുന്നത് നന്നായിരിക്കും. അതിങ്ങിനെ ഉദ്ധരിക്കാം: ''കഅ്ബഃ പടുത്തുയർത്തുവാൻ വേണ്ടി ഇബ്റാഹീം (അ) നിന്നിരുന്ന കല്ലാണ് മക്വാമു ഇബ്റാഹീംകൊണ്ടുദ്ദേശ്യമെന്ന് ഇതെല്ലാം തെളിയിക്കുന്നു. ചുവർ പൊന്തിയപ്പോൾ അദ്ദേഹത്തിന് (ചവിട്ടി) നിൽക്കുവാൻ ഇസ്മാഈൽ (അ) കൊണ്ടുവന്ന് കൊടുത്തതാണത്. അങ്ങനെ, ഇസ്മാഈൽ കല്ലുകൾ കൊണ്ടുവരുകയും അദ്ദേഹം അതിൻമേൽ നിന്ന് ചുവർ പടുത്തു പൊന്തിക്കുകയും ചെയ്യുമായിരുന്നു. ഒരു ഭാഗം പൂർത്തിയാകുമ്പോൾ അത് മറ്റേ ഭാഗത്തേക്ക് നീക്കും. അങ്ങിനെ, ചുവർ പൂർത്തിയായി. അദ്ദേഹത്തിന്റെ കാൽപാടുകൾ രണ്ടും ആ കല്ലിൽ വ്യക്തമായി പതിഞ്ഞിരുന്നു. ഈ

***(*) ഞാൻ അഭിപ്രായപ്പെട്ടതുപോലെ അല്ലാഹു നിയമം അവതരിപ്പിച്ചു എന്നാണ് ഉമർ(റ) പറഞ്ഞതിന്റെ താൽപര്യം. നബി തിരുമേനിﷺക്ക് അക്കാര്യങ്ങൾ മുൻകൂട്ടി മനസ്സിലായിരുന്നില്ലെന്നോ, അല്ലെങ്കിൽ തിരുമേനിക്ക് അതിൽ എതിരഭിപ്രായമുണ്ടായിരുന്നുവെന്നോ ഇതിൽ നിന്ന് ധരിച്ചുകൂടാ. കൽപന കിട്ടാതെ തിരുമേനി ആ വിഷയങ്ങളിൽ സ്വന്തം അഭിപ്രായം നടപ്പാക്കുവാൻ മുമ്പോട്ട് വന്നില്ലെന്ന് മാത്രമേ അതിലുള്ളൂ. എന്നോട് കൽപിക്കപ്പെട്ടതേ ഞാൻ ചെയ്യൂ, എന്ന് തിരുമേനി പറഞ്ഞതായി ചില നിവേദനങ്ങളിൽ വന്നിട്ടുണ്ട്താനും.***

കല്ല് പിന്നീട് അറിയപ്പെട്ടുകൊണ്ടേ വന്നു. ജാഹിലിയ്യാ കാലത്തെ അറബികൾക്കും അത് സുപരിചിതമായിരുന്നു. അബൂത്വാലിബിന്റെ പ്രസിദ്ധമായ ലാമിയ്യഃ(ലാം എന്ന അക്ഷരത്തിൽ അവസാനിക്കുന്ന കവിത)യിൽ അതിനെക്കുറിച്ച് പറഞ്ഞിട്ടുണ്ട്. മുസ്‌ലിംകളും അതിനെ മനസ്സിലാക്കിവന്നു. അനസുബ്നു മാലിക് (റ) ൽ നിന്ന് അബ്ദുല്ലാഹിബ്നു വഹബ് ഉദ്ധരിക്കുന്നു: 'മക്വാമിൽ അദ്ദേഹത്തിന്റെ വിരലുകളും കാലടികളും ഞാൻ കാണുകയുണ്ടായി. പക്ഷേ, ജനങ്ങളുടെ കൈകൾ തൊട്ടുതടവി അത് മായ്ച്ചിരിക്കുന്നു.'

ഇബ്നു കഥീർ(റ) തുടരുന്നു: وَاتَّخِذُوا مِن مَّقَامِ إِبْرَاهِيمَ مُصَلًّى (മക്വാമു ഇബ്റാഹീമിൽ നിന്നും ഒരു നമസ്കാരസ്ഥാനം സ്വീകരിക്കുവിൻ) എന്ന വചനം ഉദ്ധരിച്ചുകൊണ്ട് ക്വത്താദഃ(റ) പ്രസ്താവിച്ചതായി ഇബ്നുജരീർ (റ) ഉദ്ധരിക്കുന്നു: അതിന്റെ അടുക്കൽ വെച്ച് നമസ്കരിക്കുവാനേ മനുഷ്യരോട് കൽപിക്കപ്പെട്ടിട്ടുള്ളൂ. അത് തൊട്ട് തടവാൻ കൽപിക്കപ്പെട്ടിട്ടില്ല. മുൻസമുദായങ്ങൾ ചെയ്യാത്ത ഒരു കാര്യം ചെയ്യുവാൻ ഈ സമുദായം സാഹസപ്പെട്ടിരിക്കുകയാണ്. അദ്ദേഹത്തിന്റെ – ഇബ്റാഹീം (അ) ന്റെ -മടമ്പിന്റെയും വിരലുകളുടെയും പാടുകൾ അതിൽ കണ്ടവർ നമ്മോട് പറയുകയുണ്ടായിട്ടുണ്ട്. ഈ സമുദായം തൊട്ടുതടവി അത് തേഞ്ഞു മാഞ്ഞു പോയിരിക്കുകയാണ്. ഞാൻ (ഇബ്നു കഥീർ)പറയുന്നു: 'പണ്ടു കാലത്ത് ഈ കല്ല് കഅ്ബഃയുടെ ചുവരിനോട് തൊട്ടുകിടക്കുകയായിരുന്നു. ഇന്ന് കഅ്ബഃയുടെ വാതിലിന്റെ നേരെ മുമ്പിൽ നിന്ന് അൽപം വലത്തോട്ട് മാറി ഒരു പ്രത്യേക സ്ഥലത്ത് അതിന്റെ സ്ഥാനം പ്രസിദ്ധമാണ്. പടവ് കഴിഞ്ഞപ്പോൾ ഇബ്റാഹീം (അ)അത് കഅ്ബഃയുടെ ചുവരിനോട് ചേർത്ത് വെച്ചതായിരുന്നു. അല്ലെങ്കിൽ പടവ് അവസാനിച്ചപ്പോൾ അവസാനിച്ചേടത്തുതന്നെ വിട്ടേച്ചതായിരിക്കാം. അല്ലാഹുവിനറിയാം. ഇതുകൊണ്ടായിരിക്കാം, ത്വവാഫ് കഴിയുമ്പോൾ അതിനടുത്ത് വെച്ച് നമസ്കരിക്കുവാൻ കൽപിച്ചത്. കഅ്ബയുടെ ചുവരിന്റെ അടുത്ത് നിന്ന് അത് പിന്നോട്ട് വച്ചത് ഖുലഫാഉർറാശിദീനിൽ പെട്ട ഒരാളും എന്റെ ശേഷമുള്ള രണ്ടു ഖലീഫമാരെ-അബൂബക്റിനെയും ഉമറിനെയും-തുടരുവീൻ എന്ന് നബിﷺ പറഞ്ഞവരിൽ ഒരാളുമായ ഉമർ (റ) തന്നെയായിരുന്നു. അതിന്റെ അടുത്ത്വെച്ച് നമസ്കരിച്ചാൽ കൊള്ളാമെന്ന് അദ്ദേഹത്തിന്റെ അഭിപ്രായത്തോട് യോജിച്ചാണല്ലോ ക്വുർആൻ അവതരിച്ചതും അതിനാൽ, സ്വഹാബികളിൽ ആരും അതിനെപ്പറ്റി പ്രതിഷേധിച്ചതുമില്ല (إبن كثير)

ഇബ്റാഹീം നബി (അ)ക്കു ശേഷം-ആയിരക്കണക്കിന് കൊല്ലങ്ങൾ ആ കല്ല് കഅ്ബഃയുടെ ചുവരിനോട് തൊട്ട് കിടന്ന ശേഷം-അല്ലെങ്കിൽ ചില രിവായത്തുകളിൽ വന്നത്പോലെ, മലവെള്ളം വന്ന് കല്ല് ഒലിച്ച് പോകുമോ എന്ന് ഭയന്ന് മുമ്പാരോ സ്ഥാനത്ത് നിന്ന് നീക്കിവെക്കുകയും കൊല്ലങ്ങൾ പിന്നിടുകയും ചെയ്തശേഷം-ഉമർ(റ)അതിനെ ചുവരിൽ നിന്ന് അൽപം അകറ്റിവെച്ചത് ത്വവാഫ് ചെയ്യുന്നവരുടെ സൗകര്യത്തെ മുൻനിറുത്തിയാണെന്നും ചില രിവായത്തുകളിൽ കാണാം. ഏതായലും ഉമർ(റ) മാറ്റിവെച്ച സ്ഥാനത്ത് 1300 ൽ പരം കൊല്ലം സ്ഥിതി ചെയ്ത ശേഷം, ത്വവാഫിന് വരുന്നവരുടെ വർദ്ധിച്ചുകൊണ്ടിരിക്കുന്ന തിരക്കും

ആധിക്യവും നിമിത്തം ലോകമുസ്‌ലിം പണ്ഡിതൻമാരുടെ അഭിപ്രായങ്ങൾ ആരാഞ്ഞറിഞ്ഞശേഷം-ഏതാണ്ട് പന്ത്രണ്ട് കൊല്ലം മുമ്പ് ഫൈസലുബ്നു അബ്ദിൽ അസീസ് രാജാവ് (*) ആ കല്ല് അല്പംകൂടി പുറകോട്ട് മാറ്റി സ്ഥാപിച്ചിരിക്കുന്നു. നൂറ്റാണ്ടുകളായി ഒരു ചെറിയ കെട്ടിടത്തിൽ (ക്വുബ്ബയിൽ) പരക്കെ ആർക്കും കാണുവാൻ സാധ്യമല്ലാത്തവിധം അത് ഭദ്രമായി വെക്കപ്പെട്ടിരിക്കുകയായിരുന്നു. ഇപ്പോൾ ആ കെട്ടിടം പൊളിച്ച് നീക്കി ഒരു വലിയ പളുങ്ക് കൂട്ടിൽ, പുറമെ നിന്ന് കാണത്തക്കവിധം കഅ്ബഃയുടെ മുൻ വശത്ത് അത് സ്ഥിതി ചെയ്യുന്നു.

മുഹമ്മദ് ത്വാഹിറുൽ കുർദീ-അൽമക്കീ (**) എന്ന പണ്ഡിതൻ അദ്ദേഹത്തിന്റെ മകാമു ഇബ്റാഹീം എന്ന ഗ്രന്ഥത്തിൽ ആ കല്ലിനെപ്പററി വിവരിച്ച ചില കാര്യങ്ങൾ അറിയുന്നത് സന്ദർഭോചിതമായിരിക്കും: 'ഏതാണ്ട് ചതുരാകൃതിയിലുള്ള ആ കല്ലിന്റെ മുകൾഭാഗത്ത് മൂന്ന് വശം 36 സെന്റീമീറ്റർ വീതവും ഒരു വശം 38 സെന്റീമീറ്ററുമാകുന്നു. അടിഭാഗം അൽപം കൂടുതൽ വരും. ഉയരം - കനം - 20 സെന്റീമീറ്റർ. അതേ വലിപ്പത്തിലുള്ള ഒരു മാർബിൾ തറയിൽ അത് ഉറപ്പിക്കപ്പെട്ടിരിക്കുന്നു. ഈ തറ മറ്റൊരു തറയിലും അതൊരു മരപ്പെട്ടിയിലുമാണ്. എല്ലാം വെള്ളിത്തകിട് പതിക്കപ്പെട്ടിരിക്കുന്നു. (***) ഈ തകിട് ഹിജ്റഃ 1113-ൽ നിർമിക്കപ്പെട്ടതാണെന്ന് അതിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഇബ്റാഹീം (അ)ന്റെ കാൽപ്പാടുകൾ പതിഞ്ഞ സ്ഥലത്ത് ദീർഘകാലമായി ജനങ്ങൾ തൊട്ടുതടവിക്കൊണ്ടിരുന്നതിനാൽ, വലിയ രണ്ട് കുഴികളാണുള്ളത്. അവയുടെ നീളം മുകൾപരപ്പിൽ 27സെന്റിമീറ്ററും അടിയിൽ 25സെന്റിമീറ്ററും വരും. രണ്ടും തമ്മിലുള്ള വിടവ് ഒരു സെ.മി മാത്രം. കുഴികൾ വലുതായതോടെ തമ്മിലുള്ള അകലം കുറഞ്ഞുവന്നതാണ്. വിരലടയാളം തീരെ

***(*) ഹിജാസുകൂടി ഉൾക്കൊള്ളുന്ന സുഊദി അറേബ്യയുടെ സ്ഥാപക രാജാവായ മർഹൂം അബ്ദുൽ അസീസിന്റെ മരണത്തെത്തുടർന്ന് ക്രി. 1953-ൽ മൂത്തപുത്രൻ സുഊദ് രാജാവായി. പിന്നീട് ക്രി. 1964-ൽ അദ്ദേഹം സ്ഥാനഭ്രഷ്ടനാക്കപ്പെടുകയും, അനുജൻ ഫൈസൽ രാജാവായി നിയമിക്കപ്പെടുകയും ചെയ്തു. ഇദ്ദേഹത്തിന്റെ ഭരണം മതരംഗത്തും ഭരണരംഗത്തും വളരെ കീർത്തി നേടിക്കൊണ്ടിരുന്നു. ക്രി. 1975 മാർച്ച് മാസത്തിൽ ഹി.1395 റബീഉൽ അവ്വലിൽ-രാജകുടുംബത്തിൽപെട്ട ഒരക്രമിയുടെ വെടിയേറ്റ് അദ്ദേഹം പരലോകം പ്രാപിക്കുകയാണ് ഉണ്ടായത്. അല്ലാഹു അദ്ദേഹത്തിന് കരുണ നൽകട്ടെ.***

***(**) ഹിജ്റഃ 1369 ലാണ് ഈ ഗ്രന്ഥം പ്രസിദ്ധീകൃതകമായത്. കഅ്ബഃയെയും ബന്ധപ്പെട്ട സ്ഥലങ്ങളെയും കുറിച്ച് ഇതിൽ സവിസ്തരം വിവരിച്ചിരിക്കുന്നു. ഹി. 1367 ശഅ്ബാൻ 27-ന് അന്നത്തെ രാജാവായ അബ്ദുൽ അസീസ് രാജാവിന്റെ കിരീടാവകാശിയായിരുന്ന അമീർ സുഊദിന്റെ അനുമതി പ്രകാരം അദ്ദേഹത്തിന് മകാമു ഇബ്റാഹീം സൂക്ഷിക്കപ്പെട്ടിരുന്ന ക്വുബ്ബ തുറന്നു കൊടുക്കപ്പെട്ടുവെന്നും ആ അവസരത്തിൽ മറ്റു പല പ്രമുഖ നേതാക്കളുടെയും സാന്നിധ്യത്തിൽ താൻ ശരിക്ക് അളന്നു പരിശോധിച്ചാണ് അതിനെ സംബന്ധിച്ച് രേഖപ്പെടുത്തിയിരിക്കുന്നതെന്നും അദ്ദേഹം അതിൽ പ്രസ്താവിച്ചിരിക്കുന്നു.***

***(***) ഇന്ന് ഇതിലെല്ലാം വ്യത്യാസം വരുത്തപ്പെട്ടിട്ടുണ്ട്.***

കാണുകയില്ല. കല്ലിന്റെ നിറം കുറേശ്ശ ചുവപ്പും മഞ്ഞയും കലർന്ന വെള്ളനിറത്തിലാണ് കാണുന്നത്.

ആ ഗ്രന്ഥത്തിൽ അദ്ദേഹം ചൂണ്ടിക്കാട്ടിയ ഒരു സംഗതികൂടി അറിയുന്നത് നന്നെന്ന് തോന്നുന്നു. അതിന്റെ ചുരുക്കം ഇതാണ്: 'ജാഹിലിയ്യാ അറബികൾ-മക്കാ പരിസരങ്ങളിലുള്ളവർ പ്രത്യേകിച്ചും-കല്ലുകളെ ആരാധിക്കുന്നതിൽ പ്രസിദ്ധരായിരുന്നുവല്ലോ. എന്നാലും ഹജറുൽ അസ്‌വദിനെയും, മക്വാമു ഇബ്‌റാഹീമിനെയും അവർ ആരാധിച്ചതായി അറിയുന്നില്ല. അതേ സമയത്ത് ഈ രണ്ട് കല്ലിനെയും അവർ ബഹുമാനിക്കുകയും ചെയ്തിരുന്നു. ഇതിനെപ്പറ്റി ചിന്തിച്ചപ്പോൾ മനസ്സിലായത് ഇതാണ്: 'അന്ന് അവ ആരാധിക്കപ്പെട്ടിരുന്നുവെങ്കിൽ പിന്നീട് (ത്വവാഫിൽ)ഹജറുൽ അസ്‌വദിന്റെ മൂല ( ركن الحجر ) തൊട്ട് മുത്തുവാനും, മക്വാമു ഇബ്‌റാഹീമിങ്കൽ നമസ്കരിക്കുവാനും കൽപിക്കപ്പെടുന്നപക്ഷം, ഇസ്‌ലാമിന്റെ ശത്രുക്കളും കപടവിശ്വാസികളും അതിനെ ആയുധമാക്കി വിഗ്രഹങ്ങളോടുള്ള ബഹുമാനത്തിൽ നിന്ന് ഇസ്‌ലാമും ശുദ്ധമല്ലെന്ന് പറയുമായിരുന്നു. അതുകൊണ്ടായിരിക്കാം രണ്ടും ആരാധിക്കപ്പെടുവാൻ ഇടവരാതെ അല്ലാഹു കാത്ത് സൂക്ഷിച്ചത്. ഇദ്ദേഹത്തിന്റെ ഈ അഭിപ്രായം ഏതാണ്ട് യുക്തമായി തോന്നുന്നു والله أعلم

മക്വാമു ഇബ്‌റാഹീമിൽ നിന്നും ഒരു നമസ്കാരസ്ഥാനം ഏർപ്പെടുത്തിക്കൊള്ളുക (وَاتَّخِذُوا مِن مَّقَامِ إِبْرَاهِيمَ مُصَلًّى) എന്നുള്ള അല്ലാഹുവിന്റെ കൽപന, ത്വവാഫിന് ശേഷം അതിന്റെ അടുത്ത്‌വെച്ച് രണ്ട് റക്അത്ത് സുന്നത്ത് നമസ്കാരം വഴി നബിﷺ നടപ്പാക്കിയെന്ന് മേലുദ്ധരിച്ച ഹദീഥിൽ കണ്ടുവല്ലോ. മുസ്‌ലിംകൾ ഇന്നും അത് ആചരിച്ചുപോരുകയും ചെയ്യുന്നു. എന്നാൽ, എല്ലാവരും പറയുന്നതിൽ നിന്നും വ്യത്യസ്തമായ പുത്തൻ അഭിപ്രായങ്ങൾ പറയുവാൻ താല്പര്യം കാണിക്കാറുള്ള ഒരു ആധുനിക പ്രിയനായ പണ്ഡിതൻ പറയുന്നത് മക്വാമു ഇബ്‌റാഹീം എന്നാൽ ഇബ്‌റാഹീം (അ) നമസ്കരിച്ച സ്ഥലം - കഅ്ബഃ - യാണെന്നും കഅ്ബഃയെ നമസ്കാര സ്ഥലമാക്കുവാനുള്ള കൽപനയാണ് ഇത് എന്നുമാകുന്നു. ആശ്ചര്യം തോന്നുന്നു! എവിടെനിന്നാണ് ഈ വ്യാഖ്യാനം അദ്ദേഹത്തിന് കിട്ടിയതെന്ന് അല്ലാഹുവിനറിയാം. മക്വാമു ( مَقَام ) എന്ന വാക്കിന് നമസ്കരിച്ച സ്ഥലം എന്ന് അർത്ഥമില്ല. വാക്കർത്ഥമില്ലെങ്കിലും ഉദ്ദേശ്യം അതാണെന്നുള്ളതിന് ഒരു തെളിവും ഇല്ല. ചില പ്രത്യേക അവസരങ്ങളിൽ കഅ്ബഃയുടെ വാതിൽ തുറക്കപ്പെടുമ്പോൾ ചുരുക്കം ചിലർ അതിനുള്ളിൽ കടന്ന് എപ്പോഴെങ്കിലും സുന്നത്ത് നമസ്കരിക്കുന്നതല്ലാതെ, കഅ്ബയെ ഒരു നമസ്കാര സ്ഥലമാക്കിക്കൊണ്ടുള്ള നടപടി ഇസ്‌ലാമിൽ അറിയപ്പെടുന്നില്ല. മക്കാ വിജയസംഭവമുണ്ടായ അവസരത്തിലോ, ഹജ്ജത്തുൽ വിദാഇലോ(തിരുമേനിയുടെ അവസാനത്തെ ഹജ്ജിലോ) അല്ലാതെ, നബിﷺയും കഅ്ബയുടെ ഉള്ളിൽ നമസ്കാരം നടത്തിയതായി അറിയപ്പെടുന്നില്ല . ഒരു പക്ഷേ, കഅ്ബഃയെ നമസ്കാരസ്ഥലം ആക്കുക എന്ന് പറഞ്ഞതിന്റെ താൽപര്യം, അതിന്റെ അടുത്ത സ്ഥലത്ത് - മസ്ജിദുൽ ഹറാമിൽ-നമസ്കരിക്കുക എന്നാണെന്ന് പറഞ്ഞേക്കാം. എന്നാൽ, സൂ: ആലുഇംറാൻ 97-ൽ കഅ്ബഃയെപ്പറ്റി, അതിൽ സുവ്യക്തങ്ങളായ ദൃഷ്ടാന്തങ്ങളുണ്ടെന്ന് പറഞ്ഞുകൊണ്ട് മക്വാമു ഇബ്‌റാഹീമിനെ പ്രത്യേകം അല്ലാഹു എടുത്തു

പറഞ്ഞിരിക്കുന്നത് ( فِيهِ آيَاتٌ بَيِّنَاتٌ مَقَامُ إِبْرَاهِيمَ ) കാണാം. അപ്പോൾ മക്വാമുഇബ്റാഹീം കൊണ്ടുദ്ദേശ്യം കഅ്ബഃയാണെന്ന് വെക്കുന്നപക്ഷം കഅ്ബഃയിൽ കഅ്ബഃയുണ്ടെന്നായിരിക്കണമല്ലോ അതിനർത്ഥം. ഇങ്ങിനെയൊക്കെ പറയുവാൻ ഇവരെ പ്രേരിപ്പിക്കുന്ന മനഃസ്ഥിതി വളരെ അൽഭുതം തന്നെ !

എനി, ത്വവാഫ് ചെയ്യുന്നവർക്കും ഭജനമിരി ക്കുന്നവർക്കും, സാഷ്ടാംഗം കുമ്പിട്ടു നമസ്കരിക്കു ന്നവർക്കും വേണ്ടി എന്റെ വീട് ശുദ്ധിയാക്കണമെന്ന് ഇബ്റാഹീം (അ)നോടും, ഇസ്മാഈൽ (അ) നോടും കൽപിച്ചതിനെപ്പറ്റി ആലോചിക്കാം. എന്റെ വീട് ( بَيْتِيَ ) എന്ന് പറഞ്ഞത് കഅ്ബഃയെ ഉദ്ദേശിച്ചുതന്നെ. ആ പരിശുദ്ധാലയത്തിന് അല്ലാഹു കൽപിച്ച ഉന്നതസ്ഥാനമാണ് ആ വാക്ക് സൂചിപ്പിക്കുന്നത്. അതിന്റെ പ്രാധാന്യത്തെപ്പറ്റി അടുത്ത സൂറത്ത് 96-ൽ പ്രസ്താവിക്കുന്നുണ്ട്. കഅ്ബഃയുടെ വാതിലിനെ അഭിമുഖീകരിക്കുന്നവരുടെ ഇടത് ഭാഗത്തെ മൂലയിൽ സ്ഥിതി ചെയ്യുന്ന 'ഹജറുൽ അസ്വദ്' മുതൽ ആരംഭിച്ച് കഅ്ബയെ ഇടത് വശത്താക്കിക്കൊണ്ട് ഏഴുവട്ടം പ്രദക്ഷിണം ചെയ്യുന്നതിനാണ് 'ത്വവാഫ്' എന്ന് പറയുന്നത്. പള്ളികളിൽ പ്രവേശിക്കുന്നവർ രണ്ട് റക്അത്ത് തഹിയ്യത്ത് (ഉപചാര നമസ്കാരം) നമസ്കരിക്കുവാൻ നിശ്ചയിക്കപ്പെട്ടിട്ടുള്ളത് പോലെ മസ്ജിദുൽ ഹറാം പള്ളിയിൽ പ്രവേശിക്കുന്നവർ അതിന്റെ സ്ഥാനത്ത് ചെയ്യേണ്ടത് ത്വവാഫത്രെ. ഹജ്ജ് കർമത്തിലും ഉംറഃ കർമത്തിലും അത് നിർബന്ധവുമാകുന്നു. സൗകര്യപ്പെടുമ്പോഴെല്ലാം ചെയ്യുന്നത് നല്ലതുമാകുന്നു. ഭജനമിരിക്കുന്നവർ എന്ന് അർത്ഥം നൽകിയിരിക്കുന്നത്( عَاكِفِينَ ) എന്ന വാക്കിനാണ്. ഒരു വസ്തുവോടുള്ള ബഹുമാനം നിമിത്തം അതിനെ വേറിട്ട് പോകാതിരിക്കുന്നതിന് ( عكوف ) എന്നു പറയുന്നു. ( كما في المفردات )പള്ളികളിൽ നമസ്കാരം, പ്രാർത്ഥന മുതലായ കർമങ്ങൾക്ക് വേണ്ടി മിനക്കെട്ടിരിക്കുന്നതിന് ശറഇന്റെ സാങ്കേതികഭാഷയിൽ اِعْتِكَاف (ഭജനമിരിക്കൽ) എന്ന് പറയുന്നു. ഇതേ ആവശ്യാർത്ഥം കഅ്ബഃയുടെ അടുക്കൽ (മസ്ജിദുൽ ഹറാമിൽ) വന്നുകൂടുന്നവരാണിവടെ ഉദ്ദേശ്യം. സാഷ്ടാംഗം കുമ്പിടുന്നവർ ( الرُّكَّعِ السُّجُود ) എന്ന് പറഞ്ഞത് നമസ്കരിക്കുന്നവരെ ഉദ്ദേശിച്ചുമാകുന്നു. (നമസ്കാരത്തെ ഉദ്ദേശിച്ച് സുജൂദ് എന്നും റുകൂഉ് എന്നും പറയപ്പെടുന്നതിനെപ്പറ്റി 43-ാം വചനത്തിന്റെ വ്യാഖ്യാനത്തിലും മറ്റും വിവരിച്ചിട്ടുണ്ട്)

വിഗ്രഹങ്ങൾ, ശിർക്ക്പരമായ ആരാധനകൾ, മ്ളേച്ഛതകൾ, തോന്നിയവാസങ്ങൾ, സഭ്യമല്ലാത്ത സംസാരങ്ങൾ, മാലിന്യങ്ങൾ, അക്രമങ്ങൾ ആദിയായവയിൽ നിന്നെല്ലാം ആ പരിശുദ്ധാലയം ശുദ്ധമായിരിക്കണം. അതിനൊന്നും അവിടെ സ്ഥാനമുണ്ടാകരുത്. എന്നൊക്കെയാണ് അവർക്ക് വേണ്ടി ആ വീട്ടിനെ ശുദ്ധമാക്കണമെന്ന കൽപനയുടെ താൽപര്യം. ഇബ്റാഹീം (അ)ന്റെ കാലത്ത് അവിടെ വിഗ്രഹങ്ങളോ, വിഗ്രഹാരാധനയോ ഉണ്ടായിരിക്കാൻ അവകാശമില്ല. ഉണ്ടായതായി അറിയുന്നുമില്ല. എങ്കിലും നൂഹ് നബി (അ)യുടെ കാലം മുതൽക്കേ വിഗ്രഹാരാധന ജനമദ്ധ്യേ പ്രചാരത്തിൽ വന്നു കഴിഞ്ഞിട്ടുണ്ട്. ഇബ്റാഹീം നബി(അ)യുടെ നാടും വീടുമെല്ലാം വിഗ്രഹകേന്ദ്രങ്ങളായിരുന്നതും, അവയോട് പടപൊരുതിക്കൊണ്ടുള്ള അദ്ദേഹത്തിന്റെ ചരിത്രവും പ്രസിദ്ധമാണല്ലോ. ആ സ്ഥിതിക്ക് അല്ലാഹു അല്ലാത്തവരുടെ ആരാധനകളിൽ നിന്നെല്ലാം പരിപൂർണമായും ഒഴിവായിക്കൊണ്ടും, അല്ലാഹുവിന്റെ ആരാധനമാത്രം

നടത്തപ്പെട്ടതുകൊണ്ടുമായിരിക്കണം എന്നായിരിക്കും മുഖ്യമായും ആ ശുദ്ധീകരണം കൊണ്ടുദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്ന് കരുതാം. ഇബ്റാഹീം (അ) തങ്ങളുടെ കുലപിതാവാണെന്നതിൽ അഭിമാനിക്കുകയും, അദ്ദേഹത്തിന്റെ മാർഗമാണ് തങ്ങൾ ആചരിച്ചുവരുന്നതെന്ന് അവകാശപ്പെടുകയും, അതേ സമയത്ത് നൂറുകണക്കായ വിഗ്രഹങ്ങൾകൊണ്ട് കഅ്ബയെ മ്ലേച്ഛമാക്കുകയും ചെയ്ത അറബി മുശ്രിക്കുകൾ അവരുടെ നിലപാടിനെപ്പറ്റി ചിന്തിച്ചു നോക്കുവാനുള്ള ഒരു ആഹ്വാനം കൂടി ഈ വചനത്തിൽ അടങ്ങിയിരിക്കുന്നു.

وَإِذْ قَالَ إِبْرَٰهِـۧمُ رَبِّ ٱجْعَلْ هَـٰذَا بَلَدًا ءَامِنًا وَٱرْزُقْ أَهْلَهُۥ مِنَ ٱلثَّمَرَٰتِ مَنْ ءَامَنَ مِنْهُم بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ ۖ

**﴾126﴿ ഇബ്റാഹീം പറഞ്ഞ സന്ദർഭം (ഓർക്കുക) എന്റെ റബ്ബേ, നീ ഇതൊരു നിർഭയമായ രാജ്യമാക്കുകയും അതിലെ ആൾക്കാർക്ക് ഫലവർഗങ്ങളിൽ നിന്ന് ആഹാരം നൽകുകയും വേണമേ! (അതെ) അവരിൽ നിന്ന് അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിച്ചവർക്ക് (ആഹാരവും നൽകണേ)**

قَالَ وَمَن كَفَرَ فَأُمَتِّعُهُۥ قَلِيلًا ثُمَّ أَضْطَرُّهُۥٓ إِلَىٰ عَذَابِ ٱلنَّارِ ۖ وَبِئْسَ ٱلْمَصِيرُ ﴿١٢٦﴾

**അവൻ പറഞ്ഞു: അവിശ്വസിച്ചവന്നും (ആഹാരം നൽകുന്നതാണ്) എന്നാൽ, അവനെ ഞാൻ അൽപം സുഖമനുഭവിപ്പിക്കും. പിന്നീട് അവനെ ഞാൻ നരകശിക്ഷയിലേക്ക് (വരുവാൻ) നിർബന്ധിതനാക്കുന്നതാണ്. (ആ) വന്ന് ചേരുന്ന (മടക്ക) സ്ഥാനം വളരെ ചീത്ത!**

---

﴾126﴿ وَإِذْقَالَ പറഞ്ഞ സന്ദർഭം إِبْرَاهِيمُ ഇബ്റാഹീം رَبِّ എന്റെ റബ്ബേ اجْعَلْ هَذَا നീ ഇതിനെ നീ ആക്കേണമേ بَلَدًا ഒരു രാജ്യം آمِنًا നിർഭയമായ وَارْزُقْ നീ ആഹാരം (ഉപജീവനം) നൽകുകയും വേണമേ أَهْلَهُ അതിലെ ആൾക്കാർക്ക് مِنَ الثَّمَرَاتِ ഫലങ്ങളാൽ, ഫലവർഗങ്ങളിൽ നിന്ന് مَنْ آمَنَ വിശ്വസിച്ചവർക്ക് مِنْهُمْ അവരിൽ നിന്ന് بِاللَّهِ അല്ലാഹുവിൽ وَالْيَوْمِ الآخِرِ അവസാനത്തെ ദിവസത്തിലും قَالَ അവൻ പറഞ്ഞു وَمَنْ كَفَرَ അവിശ്വസിച്ചവർക്കും, അവിശ്വസിച്ചവനും فَأُمَتِّعُهُ എന്നിട്ട് (എന്നാൽ) അവന് ഞാൻ സുഖം അനുഭവിപ്പിക്കും, ഉപയോഗപ്പെടുത്തിക്കൊടുക്കും قَلِيلا അൽപം ثُمَّ പിന്നെ أَضْطَرُّهُ അവനെ ഞാൻ നിർബന്ധിതനാക്കും, നിർബ്ബന്ധമായികൊണ്ടുവരും إِلَىٰعَذَابِ ശിക്ഷയിലേക്ക് النَّارِ നരകത്തിന്റെ وَبِئْسَ വളരെ ചീത്ത الْمَصِيرُ (ആ)ചെന്നെത്തുന്ന (മടങ്ങിച്ചെല്ലുന്ന) സ്ഥലം

രണ്ട് കാര്യങ്ങൾക്ക് വേണ്ടിയുള്ള അപേക്ഷകളാണ് ഈ പ്രാർത്ഥന യിലടങ്ങിയിരിക്കുന്നത്. ഒന്ന് മക്കാ രാജ്യത്തെ നിർഭയമായ ഒരു രാജ്യമാക്കുവാനും, മറ്റൊന്ന് അതിലെ നിവാസികൾക്ക് ഫലവർഗങ്ങളാൽ ആഹാരം നൽകുവാനും. ഒന്നാമത്തേതിനെക്കുറിച്ച് കഴിഞ്ഞ വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചുവല്ലോ. രണ്ടാമത്തെതിനെപ്പറ്റി വഴിയെ വിവരിക്കാം. സൂറഃ ഇബ്റാഹീമിലും അദ്ദേഹം ഈ രണ്ട് കാര്യങ്ങൾക്ക് വേണ്ടി പ്രാർത്ഥിച്ചതായി പ്രസ്താവിച്ചിരിക്കുന്നത് കാണാം. എന്നാൽ – ഇബ്നുകഥീർ (റ) മുതലായവർ ചൂണ്ടിക്കാട്ടിയതുപോലെ – അവിടെയും ഇവിടെയും ഉപയോഗിച്ച വാക്കുകളിലുള്ള വ്യത്യാസങ്ങളിൽ നിന്ന് ഈ പ്രാർത്ഥനകൾ രണ്ടും രണ്ട് സന്ദർഭങ്ങളിലായി അദ്ദേഹം ചെയ്തതാണെന്ന് മനസ്സിലാകുന്നു. ഭാര്യ ഹാജറിനെയും മകൻ ഇസ്മാഈലിനെയും (അ) മക്കായിൽ താമസിപ്പിക്കുകയും, കഅ്ബഃ നിർമിക്കുകയും ചെയ്തശേഷമായിരുന്നു അദ്ദേഹം ആ പ്രാർത്ഥന ചെയ്തതെന്ന് ആ സൂറത്തിലെ വാക്യങ്ങളിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. ഇവിടെ ഉദ്ധരിച്ചത് ഒരു പക്ഷേ, ആദ്യമായി മക്കായിൽകൊണ്ടുപോയി ആക്കിയ ഉടനെ ചെയ്ത പ്രാർത്ഥനയുമായിരിക്കാം. അന്ന് അവിടെ ജനവാസമോ വെള്ളത്താവളമോ ഒന്നും ഉണ്ടായിരുന്നില്ലെന്നും, പിന്നീടാണ് അതെല്ലാം ഉണ്ടായിത്തീർന്നതെന്നും ക്വുർആനിൽ നിന്നും ഹദീഥിൽ നിന്നും അറിയപ്പെട്ടതുമാണ്. അത്കൊണ്ടായിരിക്കാം ഇവിടെ പ്രാർത്ഥനയിൽ ഇതൊരു നിർഭയമായ രാജ്യമാക്കണേ ( اجْعَلْ هَذَا بَلَدًا آمِنًا ) എന്നും അവിടെ ആ പ്രാർത്ഥനയിൽ ഈ രാജ്യത്തെ നിർഭയമായ രാജ്യമാക്കണേ (اجْعَلْ هَذَا الْبَلَدَ آمِنًا) എന്നും അദ്ദേഹം പറഞ്ഞത്. അഥവാ, ഈ പ്രാർത്ഥനാവേളയിൽ അതൊരു ജനവാസമുള്ള രാജ്യമായിരുന്നില്ലെന്നും, രണ്ടാമത്തെ പ്രാർത്ഥനയുണ്ടായത് അവിടെ ജനവാസം തുടങ്ങുകയും, അതൊരു രാജ്യമെന്ന് പറയുമാറായിത്തീരുകയും ചെയ്ത ശേഷമായിരിക്കുമെന്നും കരുതേണ്ടിയിരിക്കുന്നു. (അല്ലാഹുവിനറിയാം)

പ്രാർത്ഥനയിലെ രണ്ടാമത്തെ അപേക്ഷ ആ രാജ്യക്കാർക്ക് ഫലവർഗങ്ങളാൽ ആഹാരത്തിന് വക നൽകണേ ( وَارْزُقْ أَهْلَهُ مِنَ الثَّمَرَاتِ ) എന്നുള്ളതാണ്. തന്റെ സന്തതികളിലും നേതൃത്വം നിലനിർത്തുവാൻ വേണ്ടി പ്രാർത്ഥിച്ചപ്പോൾ അക്രമികളായുള്ളവർക്ക് നേതൃത്വം നൽകുകയില്ലെന്ന് അല്ലാഹു അദ്ദേഹത്തെ ഉണർത്തിയല്ലോ. അതുകൊണ്ട് ഒരു പക്ഷേ എല്ലാവർക്കും ആഹാരം നൽകുവാൻ പ്രാർത്ഥിക്കുന്നത് മര്യാദകേടായിത്തീരുമെന്ന് അദ്ദേഹം കരുതിയിരിക്കാം. അതിനാലായിരിക്കാം ആ രാജ്യക്കാരിൽ നിന്ന് അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിച്ചവർക്ക് ( مَنْ آمَنَ مِنْهُم بِاللَّهِ وَالْيَوْمِ الآخِرِ ) എന്ന് അദ്ദേഹം പ്രത്യേകം എടുത്തു പറഞ്ഞത്. (അല്ലാഹുവിനറിയാം) എന്നാൽ, നേതൃത്വത്തിന്റെ മാതിരിയല്ല ആഹാരത്തിന്റെ കാര്യമെന്നും, ആഹാരം നൽകുന്ന വിഷയത്തിൽ വിശ്വാസി-അവിശ്വാസി, നീതിമാൻ-അക്രമി എന്ന വ്യത്യാസമില്ലെന്നും അല്ലാഹു അദ്ദേഹത്തെ മനസ്സിലാക്കി. അതാണ്....(അവിശ്വസിച്ചവർക്കും ആഹാരം നൽകാം) എന്ന വാക്യം കുറിക്കുന്നത്. പക്ഷേ, ആഹാരവിഷയത്തിൽ എല്ലാവരും ഒരുപോലെയാണെന്നു വെച്ച് മറ്റു വിഷയങ്ങളിലും അവർ തുല്യതരക്കാരായിരിക്കുമെന്ന് കരുതേണ്ടതില്ലെന്നും

അതോടൊപ്പം അല്ലാഹു ചൂണ്ടിക്കാട്ടുന്നു ..... فَأُمَتِّعُهُ قَلِيلاً ثُمَّ (എന്നാൽ അവന് ഞാൻ അൽപം സുഖമനുഭവിപ്പിക്കുകയും, പിന്നീടവനെ നരകത്തിലേക്ക് വരുവാൻ നിർബന്ധിതനാക്കുകയും ചെയ്യും) അതെ, സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം ഈ ദുര്യോഗമുണ്ടാകുകയില്ല. ആഹാരത്തിലും സുഖസൗകര്യങ്ങളിലും ലഭിക്കുന്ന ഏറ്റക്കുറവ് ഒരാളുടെ നന്മ തിന്മയുടെ അടിസ്ഥാനത്തിലല്ല; അത് അല്ലാഹു – അവന് മാത്രം അറിയാവുന്ന ചില രഹസ്യങ്ങളുടെ അടിസ്ഥാനത്തിൽ – കണക്കാക്കുന്നതാണ് എന്ന് താൽപര്യം.

ഫലവർഗങ്ങളിൽ നിന്ന് ആഹാരം നൽകണേ എന്നാണല്ലോ അദ്ദേഹം പ്രാർത്ഥിച്ചത്. ثَمَرَات എന്ന വാക്ക് ചിലപ്പോൾ എല്ലാതരം ഫലവിഭവങ്ങളെ ഉദ്ദേശിച്ചും പറയപ്പെടുമെങ്കിലും വൃക്ഷങ്ങളിൽ നിന്നുള്ള ഫലങ്ങൾക്കാണ് സാധാരണമായി ഉപയോഗിച്ചുവരുന്നത്. സൂഃ ഇബ്റാഹീമിലെ വാചകത്തിൽ ഞങ്ങളുടെ റബ്ബേ, എന്റെ സന്തതികളിൽ ചിലരെ കൃഷിയിടമില്ലാത്ത ഒരു താഴ്‌വരയിൽ, നിന്റെ വീട്ടിന്നടുക്കൽ ഞാൻ താമസിപ്പിച്ചിരിക്കുന്നു (رَّبَّنَا إِنِّي أَسْكَنتُ مِن ذُرِّيَّتِي بِوَادٍ غَيْرِ ذِي زَرْعٍ عِندَ بَيْتِكَ الْمُحَرَّمِ) എന്നു പറഞ്ഞുകൊണ്ടാണ് അവർക്ക് ഫലവർഗങ്ങളിൽ നിന്ന് ആഹാരം നൽകണേ എന്ന് അദ്ദേഹം പ്രാർത്ഥിച്ചിരിക്കുന്നത്. അറേബ്യ, വെള്ളസൗകര്യങ്ങളും കൃഷിസൗകര്യങ്ങളും ഇല്ലാത്ത രാജ്യമാണല്ലോ. (*) സംസം ( زمزم ) പ്രത്യക്ഷപ്പെട്ടതോടെയാണ് മക്കയിൽ ആദ്യമായി വെള്ളത്താവളമുണ്ടായതെന്ന് ഹദീഥുകളിൽ നിന്നും മറ്റും മനസ്സിലാക്കാം. അതുകൊണ്ടാണ് അദ്ദേഹം അങ്ങിനെ പ്രാർത്ഥിച്ചത്. ബുഖാരി (റ) ഉദ്ധരിച്ച ഒരു ഹദീഥിൽ അന്ന് അവിടെ ആ രാജ്യക്കാർക്ക് ധാന്യം ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്നുവെങ്കിൽ അദ്ദേഹം അവർക്ക് അതിനുവേണ്ടിയും പ്രാർത്ഥിക്കുമായിരുന്നു. ( وَلَمْ يَكُنْ لَهُمْ يَوْمَئِذٍ حَبٌّ وَلَوْ كَانَ لَهُمْ دَعَا لَهُمْ فِيهِ ) എന്ന് നബിﷺ പ്രസ്താവിച്ചിരിക്കുന്നു. ഇബ്റാഹീം നബി (അ)യുടെ ഈ പ്രാർത്ഥനയും അല്ലാഹു സ്വീകരിച്ചിട്ടുണ്ടെന്ന് പറയേണ്ടതില്ല. മക്കായിൽ നിന്ന് ഏതാണ്ട് അമ്പത് നാഴിക അകലെ സ്ഥിതി ചെയ്യുന്ന ത്വാഇഫ് ( طَائِف ) രാജ്യം വളരെ ഫലസമൃദ്ധമായ ഒരു പ്രദേശമാണ്. അവിടെ നിന്നും ചുറ്റുപാടിലുള്ള മറ്റു പ്രദേശങ്ങളിൽ നിന്നും, ഫലസ്തീൻ, ശാം മുതലായ ദൂരദേശങ്ങളിൽ നിന്നുമായി എല്ലാ കാലത്തും എല്ലാതരം ഫലവർഗങ്ങളും മക്കായിലേക്ക് മുമ്പുമുതൽക്കേ ഇറക്കുമതി ചെയ്യപ്പെട്ടു വരുന്നു. ഇന്നാകട്ടെ, അതിവിദൂര പ്രദേശങ്ങളിൽ നിന്നുപോലും എല്ലാതരം ഭക്ഷ്യവിഭവങ്ങളും മക്കായിലേക്ക് പ്രവഹിച്ചുകൊണ്ടിരിക്കുന്നുണ്ട്. സൂഃ ഖ്വസ്വസ്വിൽ അല്ലാഹു പറയുന്നു: أَوَلَمْ نُمَكِّن لَّهُمْ حَرَمًا آمِنًا يُجْبَىٰ إِلَيْهِ ثَمَرَاتُ كُلِّ شَيْءٍ رِّزْقًا مِّن لَّدُنَّا - القصص: ٥٧ (നിർഭയമായ ഒരു ഹറം അവർക്ക് നാം സൗകര്യപ്പെടുത്തി ക്കൊടുത്തിട്ടില്ലേ? നമ്മുടെ പക്കൽ നിന്നുള്ള ആഹാരമായി എല്ലാ വസ്തുക്കളുടെയും ഫലങ്ങൾ അവിടേക്ക് ശേഖരിച്ചുകൊണ്ട് വരപ്പെടുന്നു) സൂറഃ ഇബ്റാഹീമിൽ വെച്ച് കൂടുതൽ വിവരം കാണാം. إن شاء الله

***(*) ഇപ്പോൾ അവിടവിടെ ചില വെള്ളത്താവളങ്ങൾ ഉണ്ടായിത്തീരുകയും, അവ ഉപയോഗപ്പെടുത്തി ചുരുങ്ങിയ തോതിലുള്ള കൃഷിസ്ഥലങ്ങൾ നിലവിൽ വരുകയും ചെയ്തിട്ടുണ്ടെങ്കിലും പൊതുവിൽ ഇന്നും അറേബ്യാ ഉപദ്വീപ് ഒരു കർഷക രാജ്യമല്ല.***

وَإِذۡ يَرۡفَعُ إِبۡرَٰهِـۧمُ ٱلۡقَوَاعِدَ مِنَ ٱلۡبَيۡتِ وَإِسۡمَٰعِيلُ رَبَّنَا تَقَبَّلۡ مِنَّآۖ إِنَّكَ أَنتَ ٱلسَّمِيعُ ٱلۡعَلِيمُ ﴿١٢٧﴾

﴾127﴿ (ആ) വീട്ടിൽ നിന്നും (അതിന്റെ) അടിത്തറ ഇബ്റാഹീമും, ഇസ്മാഈലും (കെട്ടി) ഉയർത്തിയിരുന്ന സന്ദർഭം (ഓർക്കുക) (അവർ ഇങ്ങിനെ പ്രാർത്ഥിച്ചിരുന്നു) ഞങ്ങളുടെ റബ്ബേ, ഞങ്ങളിൽ നിന്ന് നീ (ഈ കർമം) സ്വീകരിക്കേണമേ! നിശ്ചയമായും, നീ തന്നെയാണ് (എല്ലാം) കേൾക്കുന്നവനും, അറിയുന്നവനുമായുള്ളവൻ.

رَبَّنَا وَٱجۡعَلۡنَا مُسۡلِمَيۡنِ لَكَ وَمِن ذُرِّيَّتِنَآ أُمَّةً مُّسۡلِمَةً لَّكَ وَأَرِنَا مَنَاسِكَنَا وَتُبۡ عَلَيۡنَآۖ إِنَّكَ أَنتَ ٱلتَّوَّابُ ٱلرَّحِيمُ ﴿١٢٨﴾

﴾128﴿ ഞങ്ങളുടെ റബ്ബേ, ഞങ്ങളെ (രണ്ടാളെയും) നിനക്ക് കീഴൊതുങ്ങിയവരാക്കുകയും ചെയ്യേണമേ ! ഞങ്ങളുടെ സന്തതികളിൽ നിന്ന് നിനക്ക് കീഴ്പ്പെടുന്നതായ ഒരു സമുദായത്തെ (ഉണ്ടാക്കേണമേ!) ഞങ്ങൾക്ക് ഞങ്ങളുടെ ആരാധനാ കർമങ്ങൾ (ത്യാഗ കർമ ങ്ങൾ) കാണിച്ചു തരുകയും, ഞങ്ങളുടെ പശ്ചാത്താപം സ്വീകരി ക്കുകയും ചെയ്യേണമേ! നിശ്ചയ മായും നീ തന്നെയാണ് (വളരെ) പശ്ചാത്താപം സ്വീകരിക്കുന്നവനും, കരുണാനിധിയുമായുള്ളവൻ.

رَبَّنَا وَٱبۡعَثۡ فِيهِمۡ رَسُولًا مِّنۡهُمۡ يَتۡلُواْ عَلَيۡهِمۡ ءَايَٰتِكَ وَيُعَلِّمُهُمُ ٱلۡكِتَٰبَ وَٱلۡحِكۡمَةَ وَيُزَكِّيهِمۡۚ إِنَّكَ أَنتَ ٱلۡعَزِيزُ ٱلۡحَكِيمُ ﴿١٢٩﴾

﴾129﴿ ഞങ്ങളുടെ റബ്ബേ, അവരിൽ നിന്ന് (തന്നെ) ഒരു റസൂലിനെ നീ നിയോഗിക്കുകയും ചെയ്യേണമേ! (അതെ,) അവർക്ക് നിന്റെ ആയത്തു [ദൃഷ്ടാന്തം]കൾ ഓതിക്കൊടുക്കുകയും, അവർക്ക് വേദഗ്രന്ഥവും, വിജ്ഞാനവും പഠിപ്പിക്കുകയും, അവരെ സംസ്ക്കരിക്കുകയും ചെയ്യുന്ന (ഒരു റസൂലിനെ). നിശ്ചയമായും, നീ തന്നെയാണ് പ്രതാപശാലിയും, അഗാധജ്ഞനുമായുള്ളവൻ.

﴾127﴿ وَإِذْيَرْفَعُ ഉയർത്തുന്ന (പൊക്കിയിരുന്ന)സന്ദർഭം إِبْرَاهِيمُ ഇബ്റാഹീം الْقَوَاعِدَ അടിത്തറകളെ, അസ്തിവാരം مِنَ الْبَيْتِ (ആ) വീട്ടിൽനിന്ന് وَإِسْمَاعِيلُ ഇസ്മാഈലും رَبَّنَا ഞങ്ങളുടെ റബ്ബേ تَقَبَّلْ നീ സ്വീകരിക്കണേ مِنَّا ഞങ്ങളിൽ നിന്ന് إِنَّكَ أَنْتَ നിശ്ചയമായും നീ തന്നെ السَّمِيعُ കേൾക്കുന്നവൻ الْعَلِيمُ അറിയുന്നവൻ ﴾128﴿ رَبَّنَا ഞങ്ങളുടെ റബ്ബേ وَاجْعَلْنَا ഞങ്ങളെ നീ ആക്കുകയും വേണമേ مُسْلِمَيْنِ കീഴൊതുങ്ങിയവർ لَكَ നിനക്ക് وَمِنْ ذُرِّيَّتِنَا ഞങ്ങളുടെ സന്തതികളിൽ നിന്നും أُمَّةً ഒരു സമുദായത്തെ مُسْلِمَةً കീഴ്പെട്ട لَكَ നിനക്ക് وَأَرِنَا ഞങ്ങൾക്ക് കാട്ടിത്തരുകയും വേണമേ مَنَاسِكَنَا ഞങ്ങളുടെ ആരാധനാ കർമങ്ങളെ, ത്യാഗ കർമങ്ങളെ, ബലികാര്യങ്ങളെ وَتُبْ عَلَيْنَا ഞങ്ങളുടെ പശ്ചാത്താപം നീ സ്വീകരിക്കുകയും വേണമേ إِنَّكَ أَنْتَ നിശ്ചയമായും നീ തന്നെയാണ് التَّوَّابُ അധികം പശ്ചാത്താപം സ്വീകരിക്കുന്നവൻ الرَّحِيمُ കരുണാനിധി ﴾129﴿ رَبَّنَا ഞങ്ങളുടെ റബ്ബേ وَابْعَثْ നീ നിയോഗിക്കുകയും വേണമേ فِيهِمْ അവരിൽ رَسُولًا ഒരു ദൂതനെ مِنْهُمْ അവരിൽ നിന്ന് يَتْلُو ഓതിക്കൊടുക്കും عَلَيْهِمْ അവർക്ക് آيَاتِكَ നിന്റെ ആയത്തുകൾ, ലക്ഷ്യങ്ങൾ (വചനങ്ങൾ) وَيُعَلِّمُهُمُ അവർക്ക് പഠിപ്പിക്കുകയും ചെയ്യും الْكِتَابَ വേദ(ഗ്രന്ഥം) وَالْحِكْمَةَ വിജ്ഞാനവും തത്വവും وَيُزَكِّيهِمْ അവരെ സംസ്കരിക്കും إِنَّكَ أَنْتَ നിശ്ചയമായും നീ തന്നെ الْعَزِيزُ പ്രതാപശാലി الْحَكِيمُ അഗാധജ്ഞൻ, യുക്തിമാൻ

---

ഇബ്റാഹീം നബി (അ)യും, ഇസ്മാഈൽ നബി (അ)യും കഅ്ബാമന്ദിരം കെട്ടി ഉയർത്തുമ്പോൾ ചെയ്ത പ്രാർത്ഥനകളാണിത്. കഅ്ബഃയുടെ അടിത്തറ മാത്രമല്ല, അതിന്റെ മീതെ ഭിത്തികെട്ടി പൂർത്തിയാക്കുകയും അവർ ചെയ്തിട്ടുണ്ട്. അടിത്തറകെട്ടുമ്പോൾ തന്നെ പ്രാർത്ഥനയും നടന്നിരുന്നുവെന്നാണ് ഈ വചനങ്ങളിൽ നിന്ന് മനസ്സിലാകുന്നത്. ഞങ്ങളുടെ ഈ കർമം സ്വീകരിക്കേണമേ എന്നും മറ്റും പ്രാർത്ഥിക്കുവാൻ ഏറ്റവും യോജിച്ച സന്ദർഭമാണല്ലോ അത്. കഅ്ബ നിർമിക്കുവാനുള്ള കൽപന ലഭിച്ചത് ഇബ്റാഹീം നബി(അ) ക്കായിരുന്നുവെന്നും, അദ്ദേഹം ആവശ്യപ്പെട്ട പ്രകാരം പുത്രൻ ഇസ്മാഈൽ (അ) അതിൽ സഹകരിച്ചുവെന്നും ഇസ്മാഈൽ (അ)കല്ല് ശേഖരിച്ചുകൊണ്ട് വന്ന് കൊടുക്കുകയും ഇബ്റാഹീം(അ) അത് വാങ്ങി ഭിത്തിപടുക്കുകയുമായിരുന്നു ചെയ്തിരുന്നതെന്നും ഹദീഥുകളിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. ഈ പ്രാർത്ഥനയിൽ താഴെ കാണുന്ന ആറ് അപേക്ഷകളാണ് അവർ അല്ലാഹുവിനോട് അപേക്ഷിച്ചിരിക്കുന്നത്. ഓരോന്നിൽ നിന്നും നമുക്ക് പലതും മനസ്സിലാക്കുവാനുണ്ട്. അതിനുവേണ്ടിത്തന്നെയാണല്ലോ അല്ലാഹു അതൊക്കെ ഉദ്ധരിച്ചതും. ഇവയാണത് :

(1) .......رَبَّنَا تَقَبَّلْ مِنَّا (റബ്ബേ, ഞങ്ങളിൽ നിന്ന് ഈ കർമം സ്വീകരിക്കേണമേ) എന്നാകുന്നു. പ്രവർത്തിക്കുന്ന കാര്യം കൽപിക്കപ്പെട്ടതും, പുണ്യകർമവുമായിരുന്നാൽ തന്നെയും അത് അല്ലാഹു സ്വീകരിച്ചെങ്കിലേ അതിന് പ്രതിഫലം ലഭിക്കുകയുള്ളൂ. പ്രത്യക്ഷത്തിൽ കാണപ്പെടാവുന്നതോ, അല്ലാത്തതോ ആയ പല കാരണങ്ങളാലും അത് അല്ലാഹുവിങ്കൽ സ്വീകാര്യമാകാതിരിക്കുവാൻ സാധ്യതയുണ്ട്. സജ്ജനങ്ങളുടെ

ഗുണങ്ങൾ വിവരിക്കുന്ന മദ്ധ്യെ, വല്ല ദാനധർമവും നൽകുമ്പോൾ തങ്ങൾ തങ്ങളുടെ റബ്ബിങ്കലേക്ക് മടങ്ങിച്ചെല്ലുന്നവരാണെന്നുള്ള ചിന്തയാൽ അവരവരുടെ ഹൃദയങ്ങൾ നടുങ്ങിക്കൊണ്ടായിരിക്കും അവരത് നൽകുക(وَالَّذِينَ يُؤْتُونَ مَا آتَوا......)എന്ന് (23:60) അല്ലാഹു പ്രസ്താവിച്ചത് സ്മരണീയമത്രെ.

(2) وَمِن ذُرِّيَّتِنَا أُمَّةً مُّسْلِمَةً لَّكَ (ഞങ്ങളെ രണ്ടാളെയും നിനക്ക് കീഴൊതുങ്ങിയവർ - മുസ്‌ലിംകൾ - ആക്കേണമേ) എന്നാണ്. നിന്റെ വിധിവിലക്കുകൾക്കെതിരായി ആരുടെ കൽപനക്കും വഴങ്ങാത്ത, നിന്നെ മാത്രം ആരാധിക്കുന്ന നിഷ്കളങ്കരാക്കണേ എന്ന് സാരം. മുസ്‌ലിംകളെന്ന് മാത്രമല്ല, പ്രവാചകൻമാർകൂടിയായ ആ മഹാൻമാർ ഇങ്ങിനെ പ്രാർത്ഥിക്കുമ്പോൾ, നമ്മെപ്പോലെ പാപികളും, തെറ്റുകുറ്റങ്ങളിൽ മുഴുകിയവരുമായ ആളുകളെ സംബന്ധിച്ചിടത്തോളം ഈ പ്രാർത്ഥനയുടെ ആവശ്യകത എത്ര വമ്പിച്ചതാണെന്ന് ആലോചിച്ചു നോക്കുക ! ഒരാൾ പ്രത്യക്ഷത്തിൽ നിയമദൃഷ്ട്യാ മുസ്‌ലിമായാൽപോര, അല്ലാഹുവിന് തികച്ചും കീഴ്പെട്ട യഥാർത്ഥ മുസ്‌ലിം തന്നെ ആയിരിക്കേണ്ടതുണ്ട്. ഒരിക്കൽ മുസ്‌ലിമായിക്കഴിഞ്ഞാൽപോര, മരണംവരെ ആ ഇസ്‌ലാം നിലനിൽക്കേണ്ടതുണ്ട്. അല്ലാഹു പറയുന്നു وَلاَ تَمُوتُنَّ إِلاَّ وَأَنتُم مُّسْلِمُونَ (നിങ്ങൾ മുസ്‌ലിംകളായിക്കൊണ്ടല്ലാതെ മരിക്കരുത്)

(3) وَمِن ذُرِّيَّتِنَا أُمَّةً مُّسْلِمَةً لَّكَ (ഞങ്ങളുടെ സന്തതികളിലും നിനക്ക് കീഴ്പ്പെടുന്ന ഒരു സമുദായത്തെ-മുസ്‌ലിംകളായ സമുദായത്തെ-ഉണ്ടാക്കേണമേ) എന്ന്. അവനവന് വേണ്ടി മാത്രം പ്രാർത്ഥിച്ചാൽ പോരാ, അവനവന്റെ മക്കൾക്കും കുടുംബത്തിനും, ഭാവിതലമുറക്കും വേണ്ടികൂടി പ്രാർത്ഥിക്കേണ്ടതുണ്ട്. അവരും നന്നായിത്തീരണമെന്നുള്ള മോഹവും താൽപര്യവും ഓരോരുത്തർക്കും ഉണ്ടായിരിക്കണം. പ്രാർത്ഥനയിൽ ആദ്യം സ്വന്തത്തിനു വേണ്ടിയാണ് പ്രാർത്ഥിക്കേണ്ടത്. പിന്നീടാണ് മറ്റുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കേണ്ടത് എന്നൊക്കെ ഇതിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. സജ്ജനങ്ങളുടെ സവിശേഷ ഗുണങ്ങൾ പലതും പറഞ്ഞകൂട്ടത്തിൽ ഒരു സ്ഥലത്ത് അല്ലാഹു പറയുന്നു:وَالَّذِينَ يَقُولُونَ رَبَّنَا هَبْ لَنَا مِنْ أَزْوَاجِنَا....... (ഞങ്ങളുടെ റബ്ബേ, ഞങ്ങളുടെ ഭാര്യമാരിൽ നിന്നും സന്തതികളിൽ നിന്നും നീ ഞങ്ങൾക്ക് കൺകുളിർമ പ്രദാനം ചെയ്യുകയും, ഞങ്ങളെ നീ ഭയഭക്തൻമാർക്ക് മുമ്പൻമാരാക്കുകയും ചെയ്യേണമേ എന്ന് പറയുന്നവരുമായിരിക്കും അവർ. (25:74) നിന്നെ ഞാൻ ജനങ്ങൾക്ക് നേതാവാക്കുന്നതാണെന്ന് അല്ലാഹു അറിയിച്ചപ്പോൾ, തന്റെ സന്തതികളിലും നേതൃത്വം നിലനിറുത്തുവാൻ വേണ്ടി ഇബ്റാഹീം നബി (അ) പ്രാർത്ഥിച്ചതും നാം കണ്ടുവല്ലോ. ഞങ്ങളുടെ സന്തതികൾ ( ذُرِّيَّتِنَا) എന്ന വാക്കിൽ ഇസ്ഹാക്(അ)ന്റെ സന്താന പരമ്പരയായ ഇസ്റാഈല്യരും, ഇസ്മാഈൽ (അ) ന്റെ സന്താനപരമ്പരയായ അറബികളും ഉൾപ്പെടുമെങ്കിലും-സന്ദർഭം നോക്കുമ്പോൾ - മുഖ്യമായും ഈ പ്രാർത്ഥന അറബികളുടെ വിഷയത്തിലാണ് സാക്ഷാൽകൃതമാകുന്നതെന്നുവേണം കരുതുവാൻ. മുസ്‌ലിം സമുദായം നിലനിന്ന് വന്നതും പ്രധാനമായും അവരിലൂടെത്തന്നെയാണല്ലോ.

(4) وَأَرِنَا مَنَاسِكَنَا(ഞങ്ങൾക്ക് ഞങ്ങളുടെ ആരാധനാ കർമങ്ങൾ കാണിച്ചു തരേണമേ) എന്നുള്ളതാണ്. مَنَاسِك എന്നാൽ ആരാധനാ കർമങ്ങൾ എന്നാണ് വാക്കർത്ഥമെങ്കിലും, ഹജ്ജ്സംബന്ധമായ ആരാധനാ കർമങ്ങളെ പ്രത്യേകം ഉദ്ദേശിച്ചുകൊണ്ടും അതുപയോഗിക്കപ്പെടാറുണ്ട്. സന്ദർഭം പരിഗണിക്കുമ്പോൾ ഇവിടെയും

ഈ ഉദ്ദേശ്യമായിരിക്കുവാനാണ് കൂടുതൽ സാധ്യത കാണുന്നത്. (അല്ലാഹുവിനറിയാം) അല്ലാഹുവിനായി ചെയ്യപ്പെടുന്ന ആരാധനാ കർമങ്ങളുടെ രൂപവും സ്വഭാവങ്ങളും എപ്രകാരമായിരിക്കണമെന്നും അവനിൽ നിന്നു തന്നെ അറിവും അനുമതിയും കിട്ടേണ്ടതുണ്ടെന്നും, മനുഷ്യൻ അവക്ക് സ്വയം രൂപകൽപന. നൽകിയാൽപോരാ എന്നും ഈ പ്രാർത്ഥനയിൽ നിന്നു മനസ്സിലാക്കാം لا يعبد الله الا بماشرع (അല്ലാഹു നിയമിച്ച പ്രകാരമല്ലാതെ അവനു ആരാധന ചെയ്യപ്പെട്ടുകൂടാ) എന്നുള്ളത് ഇസ്‌ലാമിലെ ഒരു അംഗീകൃത തത്വമാകുന്നു. അതുകൊണ്ടാണ് അല്ലാഹുവോ, അവന്റെ റസൂലോ, കാണിച്ചും അംഗീകരിച്ചും തന്നിട്ടില്ലാത്ത എല്ലാ ആരാധനാ രൂപങ്ങളും അനാചാരങ്ങളായിത്തീരുന്നതും.

(5) وَتُبْ عَلَيْنَا (ഞങ്ങളുടെ പശ്ചാത്താപം സ്വീകരിക്കേണമേ) എന്നാകുന്നു. പ്രവാചകൻമാർപോലും പാപമോചനം തേടുകയും, അല്ലാഹുവിലേക്ക് പശ്ചാത്തപിച്ചു മടങ്ങിക്കൊണ്ടിരിക്കുകയും പതിവാണെന്നിരിക്കെ, ആ വിഷയത്തിൽ നാം എത്ര മാത്രം ശ്രദ്ധപതിക്കേണ്ടതുണ്ടെന്ന് ആലോചിച്ചു നോക്കുക! നബി ﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു: 'ഹേ മനുഷ്യരേ, നിങ്ങൾ അല്ലാഹുവിലേക്ക് പശ്ചാത്തപിച്ചു മടങ്ങുവിൻ. ഞാൻ തന്നെ, ദിനംപ്രതി നൂറുപ്രാവശ്യം പശ്ചാത്തപിച്ചുകൊണ്ടിരിക്കുന്നു.' (മു)

(6) رَبَّنَا وَابْعَثْ فِيهِمْ رَسُولًا.... (അവർക്ക് അവരിൽ നിന്ന് ഒരു റസൂലിനെ നിയോഗിക്കണേ) എന്നു തുടങ്ങിയുള്ള അപേക്ഷയാകുന്നു. തങ്ങളുടെ ഭാവിസന്തതികളിൽ അല്ലാഹുവിന് കീഴ്പ്പെട്ടു ജീവിക്കുന്ന ഉത്തമ സമുദായമുണ്ടായിരിക്കണമെന്നുള്ള ആ മഹാൻമാരുടെ ആവേശത്തിൽ നിന്ന് ഉളവായതാണ് ഈ പ്രാർത്ഥന. ഒരു ജനതക്ക് സത്യോപദേശം നൽകുവാൻ വേണ്ടി നിയുക്തനാകുന്ന ദൈവദൂതൻ, അതേ ജനതക്ക് പരിചിതനായ ഒരാളായിരിക്കു ന്നതാണല്ലോ പലനിലക്കും നന്നായിരിക്കുക. ഇബ്‌റാഹീം നബി (അ) യുടെ ഈ പ്രാർത്ഥന മുഹമ്മദ് നബി ﷺ തിരുമേനിയുടെ നിയോഗം മൂലം അല്ലാഹു നിവൃത്തി യാക്കിയിരിക്കുന്നു. انا دعوة ابى ابراهيم (ഞാൻ എന്റെ പിതാവ് ഇബ്‌റാഹീമിന്റെ പ്രാർത്ഥനയാണ്) എന്ന് നബി ﷺ പ്രസ്താവിച്ചതായി ഹദീഥുകളിൽ വന്നിട്ടുണ്ട്. നബി തിരുമേനി ﷺ യെ നിയോഗിച്ചയച്ച അനുഗ്രഹം ഓർമിപ്പിക്കുന്ന സന്ദർഭങ്ങളിൽ, ഇബ്‌റാഹീം(അ)ന്റെ ഈ പ്രാർത്ഥനയിൽ റസൂലിന്റെ ഗുണവിശേഷങ്ങളായി അദ്ദേഹം എടുത്തു പറഞ്ഞിട്ടുള്ള അതേ ഗുണങ്ങളാൽ നബി ﷺ യെ വിശേഷിപ്പിച്ചുകൊണ്ടാണ് അല്ലാഹു അത് ഓർമിപ്പിക്കാറുള്ളത്. താഴെ 151-ാം വചനവും, സൂറഃ ജുമുഅഃ 2-ാം വചനവും നോക്കുക)

ഇബ്‌റാഹീം (അ) ആ പ്രാർത്ഥന ചെയ്ത കാലത്ത് മക്കാ പരിസരത്ത് ഒരു ജനതയാകട്ടെ, സമുദായമാകട്ടെ നിലവിൽ വന്നു കഴിഞ്ഞിട്ടില്ല. ഭാവിയിൽ വരാൻ പോകുന്നതേയുള്ളൂ. ഓരോ പ്രാർത്ഥനയുടെയും ലക്ഷ്യമെന്താണെന്നും, അത് സഫലമാക്കേണ്ടുന്ന സന്ദർഭമേതാണെന്നും ഏറ്റവും അറിയുന്നവൻ അല്ലാഹുവാണല്ലോ. അങ്ങനെ ആ പ്രാർത്ഥനക്ക് ശേഷം-ഏറെക്കുറെ നാലായിരം കൊല്ലങ്ങൾക്ക് ശേഷം - അല്ലാഹു ആ പ്രാർത്ഥനയുടെ ഫലമായി അറേബ്യായിൽ നബി തിരുമേനി ﷺ യെ റസൂലാക്കി നിയോഗിച്ചു. ഇതിൽ നിന്ന് ഒരു സംഗതി പ്രത്യേകം മനസ്സിലാക്കേണ്ടതുണ്ട്. പ്രാർത്ഥനകൾക്ക് അപ്പപ്പോൾ തന്നെ ഉത്തരം കിട്ടിക്കൊള്ളണമെന്നില്ല. ഓരോന്നും തക്കസമയത്തായിരിക്കും അല്ലാഹു നടപ്പിലാക്കുക. പ്രാർത്ഥനകളിൽ ധൃതികൂട്ടരുതെന്നും, ധൃതികൂട്ടാത്ത പ്രാർത്ഥനക്ക് ഉത്തരം കിട്ടുമെന്നും നബി ﷺ സത്യവിശ്വാസികളോട് ഉപദേശിച്ചിട്ടുള്ളതും അതുകൊണ്ടാകുന്നു. (ബു.മു)

റസൂലിന്റെ പ്രത്യേകതകളായി ഇബ്‌റാഹീം (അ) പ്രാർത്ഥനയിൽ എടുത്തുപറഞ്ഞതും ക്വുർആനിൽ അല്ലാഹു ഒന്നിലധികം സ്ഥലത്ത് റസൂൽ

തിരുമേനിﷺയെ വിശേഷിപ്പിച്ചതുമായ ആ ഗുണവിശേഷങ്ങൾ ഇവയാണ്:

(1) അല്ലാഹുവിന്റെ ആയത്തുകൾ- ലക്ഷ്യങ്ങളും ദൃഷ്ടാന്തങ്ങളും - അവർക്ക് ഓതിക്കേൾപ്പിക്കുക(يَتْلُو عَلَيْهِمْ آيَاتِكَ). അല്ലാഹുവിന്റെ ഏകത്വം, മരണാനന്തരജീവിതം മുതലായവ സംബന്ധിച്ച് ആവശ്യമായ ലക്ഷ്യദൃഷ്ടാന്തങ്ങൾ വിവരിച്ചുകൊടുക്കുകയെന്നു സാരം.

(2) അവർക്ക് വേദഗ്രന്ഥം പഠിപ്പിക്കുക(وَ يُعَلِّمُهُمُ الْكِتَابَ) വിശുദ്ധ ഖുർആൻ മുഖേനയാണ് ഈ വിശേഷണം പൂർത്തിയാകുന്നത്.

(3) അവർക്ക് വിജ്ഞാനവും പഠിപ്പിക്കുക(وَ الْحِكْمَةَ) 'യുക്തി,' യുക്തിതത്വം, വിജ്ഞാനം എന്നൊക്കെയാണ് حِكْمَة(ഹിക്മത്ത്)ന് വാക്കർത്ഥം കൽപിക്കപ്പെടാറുള്ളത്. ഓരോ കാര്യവും അതതിന്റെ സ്ഥാനത്തും യഥാരൂപത്തിലും അറിയുകയും പ്രവർത്തിക്കുകയും ചെയ്യുക എന്നാണതുകൊണ്ട് വിവക്ഷ. നബിﷺ ജനങ്ങൾക്ക് 'ഹിക്മത്ത്' പഠിപ്പിച്ചു കൊടുക്കുക എന്നത് അവിടുത്തെ സുന്നത്താകുന്ന ചര്യമുഖേനയാണ് നിവൃത്തിയാകുന്നത്. അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുന്ന സന്ദേശങ്ങളുടെയും നിയമനിർദേശങ്ങളുടെയും പ്രാവർത്തികരൂപവും, അവയനുസരിച്ചുള്ള ജീവിതക്രമവും തിരുമേനി സമുദായത്തിന് വിവരിച്ചുകൊടുത്തിരിക്കുന്നത് അവിടുത്തെ വാക്ക് മുഖേനയും പ്രവൃത്തി മുഖേനയുമാണല്ലോ. അതാണ് അവിടുത്തെ സുന്നത്തും. ചില ഭൗതിക പ്രേമികൾ കരുതുന്നത്പോലെ, ഭൗതിക ശാസ്ത്രങ്ങളോ ശാസ്ത്രീയ തത്വങ്ങളോ അല്ല അതുകൊണ്ടുദ്ദേശ്യം.

(4) അവരെ സംസ്കരിക്കുക(وَيُزَكِّيهِمْ) കേവലം ഐഹികമായ ഏതാനും ജീവിതപരിഷ്കരണങ്ങൾ നബിﷺ വരുത്തിയിട്ടുണ്ടെന്നല്ല ഇതിന്റെ താൽപര്യം. വിശ്വാസാചാരങ്ങളിലോ, സ്വഭാവത്തിലോ, പെരുമാറ്റത്തിലോ, ഇടപാടുകളിലോ മാത്രമല്ല, മാനുഷിക ജീവിതത്തിന്റെ - പ്രധാനമെന്നോ അപ്രധാനമെന്നോ വ്യത്യാസമില്ലാതെ -എല്ലാ തുറകളിലും വ്യാപകമായതായിരുന്നു നബി തിരുമേനി വരുത്തിയ സംസ്കരണം. ഇസ്‌ലാമിന്റെ ശത്രുക്കൾക്ക്പോലും നിഷേധിക്കുവാൻ കഴിയാത്ത ഒരു ചരിത്ര സത്യമാണിത്. ഇതിന് ഉദാഹരണങ്ങൾ നിരത്തിക്കാട്ടുന്ന പക്ഷം, അത് വളരെയേറെ ദീർഘിച്ചു പോകും. കേവലം ഒന്നുരണ്ട് ചെറിയ ഉദാഹരണം മാത്രം ഇവിടെ ചൂണ്ടിക്കാട്ടാം:

സൽമാൻ (റ) പറയുകയാണ് : 'മുശ്‌രിക്കുകളിൽ ചിലർ പരിഹസിച്ചുകൊണ്ട് ഇങ്ങിനെ പറയുകയുണ്ടായി : നിങ്ങളുടെ ആൾ (നബി തിരുമേനി) നിങ്ങൾക്ക് മലമൂത്ര വിസർജ്ജനംകൂടി പഠിപ്പിക്കുന്നതായി കാണുന്നുവല്ലോ.' ഞാൻ പറഞ്ഞു: 'ശരി ഞങ്ങൾ (വിസർജ്ജനവേളയിൽ) ഖിബ്‌ലക്ക് മുന്നിടരുതെന്നും, വലങ്കൈകൊണ്ട് ശുചീകരണം ചെയ്യരുതെന്നും, മൂന്നിൽ കുറഞ്ഞകല്ലുകൾകൊണ്ട് മതിയാക്കരുത്-അതിൽ കാഷ്ടവും എല്ലും ഉണ്ടാവരുത്-എന്നും അവിടുന്ന് ഞങ്ങളോട് കൽപിച്ചിരിക്കുന്നു, (അ.മു) ആഇശഃ(റ) യിൽ നിന്ന് ഉർവത്തുബ്നു സുബൈർ (റ) ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു: 'നാല് വിധത്തിലായിരുന്നു ജാഹിലിയ്യത്തിൽ വിവാഹം നടന്നിരുന്നത്. അവയിൽ ഒന്ന് ഇന്ന് ജനങ്ങൾ സ്വീകരിച്ചു വരുന്ന വിവാഹമാകുന്നു. അതായത്, ഒരാൾ ഒരാളുടെ അടുക്കൽ അയാളുടെ മകളെയോ അധികാരത്തിൽ പെട്ടവളെയോ വിവാഹാലോചന നടത്തി മഹ്ർ കൊടുത്തു വിവാഹം ചെയ്യുക. മറ്റൊന്ന് : ഒരാൾ തന്റെ ഭാര്യ ആർത്തവത്തിൽ നിന്ന് ശുദ്ധിയാകുമ്പോൾ അവളോട് നീ ഇന്ന ആളുടെ അടുക്കൽ ചെന്ന് ദാമ്പത്യ ജീവിതം നയിച്ചുകൊള്ളുക എന്ന് പറഞ്ഞു അവളെ അയക്കുകയും പിന്നീട് അവൻ അവളുമായി സമീപിക്കാതിരിക്കുകയും ചെയ്യുക. അങ്ങിനെ അയാളിൽ നിന്ന് അവൾ ഗർഭം ധരിച്ചു കഴിഞ്ഞാൽ അവൻ ഇഷ്ടപ്പെടുന്ന പക്ഷം അവൻ അവളെ

സ്വീകരിക്കുകയും ചെയ്യും. കുട്ടിക്ക് സാമർത്ഥ്യവും യോഗ്യതയുമുണ്ടായിത്തീരുവാൻ വേണ്ടിയാണിത് ചെയ്യുന്നത്. (*) വേറൊരു വിവാഹം ഇതാണ് : പത്തിന് താഴെ പുരുഷൻമാർ ഒരു സ്ത്രീയുടെ അടുക്കൽചെന്ന് അവളുമായി സംസർഗമുണ്ടാകുക. അവൾ ഗർഭംധരിച്ചു പ്രസവം കഴിഞ്ഞാൽ, അവൾ അവരെ വിളിച്ചു വരുത്തി അവരിൽ ഇന്നവന്റെയാണ് കുട്ടി എന്ന് നിർണയിക്കുക. അങ്ങിനെ, കുട്ടി അവന്റെതായി ഗണിക്കപ്പെടുക. അതവന് നിഷേധിക്കുവാൻ വയ്യ. നാലാമത്തെ വിവാഹം ഇങ്ങിനെയാണ്: ഒരു സ്ത്രീയെ പലരും സമീപിക്കുക, ആരു ചെന്നാലും അവൾ സ്വീകരിക്കും. തേവിടിശ്ശികളാണിവർ. ആർക്കും പ്രവേശനമുണ്ടെന്നറിയിക്കുവാൻ അവർ തങ്ങളുടെ വാതിൽക്കൽ ഒരു കൊടി നാട്ടുകയും ചെയ്യും. ഗർഭം ധരിച്ചു കുട്ടിയെ പ്രസവിച്ചാൽ എല്ലാവരെയും വിളിച്ചുകൂട്ടി അവരിൽ ആരുടെ കുട്ടിയാണെന്നാണോ നിരീക്ഷകന്റെ അഭിപ്രായമെങ്കിൽ അപ്രകാരം അവന്റെതാണെന്ന് നിശ്ചയിക്കുക. അവനത് നിരസിക്കുവാൻ പാടില്ല (**) അങ്ങനെ, സത്യവുമായി മുഹമ്മദ് ﷺ നിയോഗിക്കപ്പെട്ടപ്പോൾ, ഇന്ന് ജനങ്ങളിൽ നിലവിലുള്ള ഈ (ഒന്നാമത്തെ) വിവാഹമല്ലാത്ത ജാഹിലിയ്യാ വിവാഹങ്ങളെല്ലാം അവിടുന്ന് തകർത്തുകളഞ്ഞു.' (ബുഖാരി)

ഇബ്റാഹീം നബി (അ)യുടെ പ്രാർത്ഥനകൾ അടങ്ങിയ ഈ മൂന്ന് വചനങ്ങളിൽ ഓരോന്നിന്റെയും അവസാനത്തെ വാചകം ശ്രദ്ധിച്ചു നോക്കുക. ആദ്യത്തെതിൽ, തങ്ങളുടെ കർമം സ്വീകരിക്കുവാൻ പ്രാർത്ഥിച്ചുകൊണ്ട് 'അല്ലാഹുവേ, നീ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാണ്' എന്ന് പറഞ്ഞിരിക്കുന്നു. രണ്ടാമത്തെതിൽ ഞങ്ങളെ മുസ്ലിംകളാക്കുകയും, ഞങ്ങളുടെ സന്താനങ്ങളിലും മുസ്ലിംകളായ ഒരു സമുദായം ഉണ്ടായിരിക്കുകയും ചെയ്യണമെന്നും മറ്റും പ്രാർത്ഥിച്ചുകൊണ്ട് 'അല്ലാഹുവേ, നീ വളരെ പശ്ചാത്താപം സ്വീകരിക്കുന്നവനും കരുണാനിധിയുമാണ്' എന്നും പറഞ്ഞിരിക്കുന്നു. മൂന്നാമത്തെതിൽ, ഭാവിയിൽ അവരിൽ ഒരു റസൂലിനെ നിയോഗിക്കുക വഴി അവരെ ഒരുത്തമ സമുദായമാക്കിത്തീർക്കുവാൻ വേണ്ടതൊക്കെ ചെയ്യണമെന്നപേക്ഷിച്ചുകൊണ്ട് 'അല്ലാഹുവേ, നീ പ്രതാപശാലിയും അഗാധജ്ഞനുമാണ്' എന്നും പറഞ്ഞിരിക്കുന്നു. പ്രാർത്ഥനാവേളയിൽ പ്രാർത്ഥിക്കപ്പെടുന്ന വിഷയങ്ങൾ സാധിപ്പിച്ചുതരുമാറുള്ള അല്ലാഹുവിന്റെ ഉൽകൃഷ്ടഗുണങ്ങൾ വഴി സന്ദർഭോചിതം അവനെ പുകഴ്ത്തിപ്പറയുന്നത് നല്ലതാണെന്നും അത് പ്രാർത്ഥനയുടെ മര്യാദയാണെന്നും ഇതിൽ നിന്നും മനസ്സിലാക്കാവുന്നതാണ്. ഈ സംഗതി വേറെയും ക്വുർആൻ വചനങ്ങളിൽ നിന്നും നബി വാക്യങ്ങളിൽ നിന്നും ഗ്രാഹ്യമാണ്.

## വിഭാഗം - 16

وَمَن يَرۡغَبُ عَن مِّلَّةِ إِبۡرَٰهِـۧمَ إِلَّا مَن سَفِهَ نَفۡسَهُۥۚ وَلَقَدِ ٱصۡطَفَيۡنَٰهُ فِي

﴾130﴿ **ആരാണ് ഇബ്റാഹീമിന്റെ മാർഗത്തോട് അതൃപ്തി കാണിക്കുക - തന്നെത്തന്നെ ഭോഷനാക്കിയ**

---

***(*) നേതാക്കളും യോഗ്യൻമാരുമായവരുടെ അടുക്കലേക്ക് മാത്രമെ സ്വന്തം ഭാര്യയെ ഇങ്ങിനെ വിട്ടയക്കാറുള്ളൂ അവരിൽ നിന്ന് ജനിക്കുന്ന കുട്ടിക്ക് സാമർത്ഥ്യവും ബുദ്ധിയുമൊക്കെ ഉണ്ടാകുമെന്നാണവരുടെ കണക്ക്കൂട്ടൽ*** فتح البارى

***(**) അവസാനത്തെ രണ്ടും ചില അപരിഷ്കൃത വിഭാഗങ്ങളിൽ ഇന്നും ദുർല്ലഭമായെങ്കിലും നിലവിലുള്ളതാണ്. അൽപം ചില വ്യത്യാസം ഉണ്ടാകുമെന്ന് മാത്രം.***

ٱلدُّنْيَا ۖ وَإِنَّهُۥ فِى ٱلْـَٔاخِرَةِ لَمِنَ ٱلصَّـٰلِحِينَ ﴿١٣٠﴾

വനല്ലാതെ ? ഇഹത്തിൽ അദ്ദേഹത്തെ നാം (ശുദ്ധനായി) തിരഞ്ഞെടു ത്തിട്ടുണ്ട്: പരലോകത്തിൽ അദ്ദേഹ മാകട്ടെ, നിശ്ചയമായും സജ്ജനങ്ങ ളിൽ പെട്ടവനുമാകുന്നു.

إِذْ قَالَ لَهُۥ رَبُّهُۥٓ أَسْلِمْ ۖ

﴾131﴿ അദ്ദേഹത്തോട് തന്റെ രക്ഷിതാവ് നീ കീഴൊതുങ്ങുക [മുസ്‌ലിമാകുക] എന്ന് പറഞ്ഞപ്പോൾ

قَالَ أَسْلَمْتُ لِرَبِّ ٱلْعَـٰلَمِينَ ﴿١٣١﴾

അദ്ദേഹം പറഞ്ഞു: ഞാൻ ലോക രക്ഷിതാവിന് കീഴൊതു ങ്ങിയിരിക്കുന്നു.

وَوَصَّىٰ بِهَآ إِبْرَٰهِـۧمُ بَنِيهِ وَيَعْقُوبُ يَـٰبَنِىَّ إِنَّ ٱللَّهَ ٱصْطَفَىٰ لَكُمُ ٱلدِّينَ فَلَا تَمُوتُنَّ إِلَّا وَأَنتُم مُّسْلِمُونَ ﴿١٣٢﴾

﴾132﴿ ഇതിനെപ്പററി ഇബ്‌റാഹീം തന്റെ മക്കളോട് വസ്വിയ്യത്തും ചെയ്തിരിക്കുന്നു: യഅ്ക്വൂബും തന്റെ മക്കളോട് (അതേ) എന്റെ മക്കളേ, നിശ്ചയമായും, അല്ലാഹു നിങ്ങൾക്ക് മതത്തെ (ശുദ്ധമാക്കി) തിരഞ്ഞെടുത്തു തന്നിരിക്കുന്നു: ആകയാൽ, നിങ്ങൾ കീഴൊതു ങ്ങിയവരായി [മുസ്‌ലിംകളായി] ക്കൊണ്ടല്ലാതെ തീർച്ചയായും മരണപ്പെടരുത് എന്ന്.

---

﴾130﴿ وَمَنْ ആർ, ഏതൊരുത്തൻ يَرْغَبُ عَنْ അതൃപ്തിപ്പെടും مِلَّةِ إِبْرَاهِيمَ ഇബ്‌റാഹീമിന്റെ മാർഗത്തോട് إِلَّا مَنْ യാതൊരുവനല്ലാതെ سَفِهَ അവൻ വിഡ്ഢിയാക്കി نَفْسَهُ തന്നെത്തന്നെ وَلَقَدِ തീർച്ചയായും ഉണ്ട് اصْطَفَيْنَاهُ അദ്ദേഹത്തെ നാം തിരഞ്ഞെടുത്തു, തെളിയിച്ചെടുത്തു فِي الدُّنْيَا ഇഹലോകത്തിൽ وَإِنَّهُ നിശ്ചയമായും അദ്ദേഹമാകട്ടെ فِي الآخِرَةِ പരലോകത്തിൽ لَمِنَ الصَّالِحِينَ സജ്ജനങ്ങളിൽ പെട്ടവനാണ്. ﴾131﴿ إِذْ قَالَ لَهُ അദ്ദേഹത്തോട് പറഞ്ഞപ്പോൾ رَبُّهُ അദ്ദേഹത്തിന്റെ രക്ഷിതാവ് أَسْلِمْ നീ കീഴൊതുങ്ങുക, മുസ്‌ലിമാകുക قَالَ അദ്ദേഹം പറഞ്ഞു أَسْلَمْتُ ഞാൻ കീഴൊതുങ്ങിയിരിക്കുന്നു لِرَبِّ الْعَالَمِينَ ലോകരക്ഷിതാവിന് ﴾132﴿ وَوَصَّى بِهَا ഇതിനെപ്പറ്റി വസ്വിയ്യത്തും ചെയ്തു إِبْرَاهِيمُ ഇബ്‌റാഹീം بَنِيهِ തന്റെ മക്കളോട്, പുത്രന്മാരോട് وَيَعْقُوبُ യഅ്ക്വൂബും يَا بَنِيَّ എന്റെ മക്കളേ, പുത്രൻമാരേ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു اصْطَفَى തിരഞ്ഞെടുത്തു (തെളിയിച്ചെടുത്തു) തന്നിരിക്കുന്നു لَكُمُ നിങ്ങൾക്ക് الدِّينَ മതത്തെ, നടപടി ക്രമത്തെ فَلَا تَمُوتُنَّ

അതിനാൽ തീർച്ചയായും നിങ്ങൾ മരണപ്പെടരുത് إِلَّا وَأَنتُم നിങ്ങൾ ആയിക്കൊണ്ടല്ലാതെ مُّسْلِمُونَ കീഴൊതുങ്ങിയവർ മുസ്‌ലിംകൾ

---

يَرْغَبُ (യർഗബ്) എന്ന ക്രിയാരൂപത്തിന്റെ തൊട്ടുകിടക്കുന്ന അവ്യയം فِي ആകുമ്പോൾ അതിന് ആഗ്രഹിക്കുക, തൃപ്തി കാണിക്കുക എന്നും عَنْ ആകുമ്പോൾ വെറുക്കുക, അതൃപ്തി കാണിക്കുക എന്നും അർത്ഥമായിരിക്കും. രണ്ടാമത്തെ രൂപത്തിലാണ് ഇവിടെയുള്ളത്. ഈ വചനങ്ങളുടെ സാരം ഇങ്ങിനെ സംഗ്രഹിക്കാം:

'ഇബ്‌റാഹീം (അ) സ്വീകരിച്ചുവന്ന വിശ്വാസാദർശങ്ങളും നടപടി ക്രമങ്ങളും മുകളിൽ പ്രസ്താവിച്ച പ്രകാരമായിരുന്നു. അതെ, ഇസ്‌ലാമിന്റെ മാർഗമായിരുന്നു അദ്ദേഹത്തിന്റെ മാർഗം. അപ്പോൾ, അദ്ദേഹത്തിന്റെ ആ മാർഗം വിട്ടേച്ചു മറ്റൊരു മാർഗം സ്വീകരിക്കുന്നവർ തങ്ങളെത്തന്നെ സ്വയം വിഡ്ഢികളാക്കുകയാണ് ചെയ്യുന്നത്. ഇബ്‌റാഹീം (അ) ആണെങ്കിൽ, ജനങ്ങൾക്ക് നേർമാർഗവും തൗഹീദും വിവരിച്ചുകൊടുക്കുവാൻ വേണ്ടി ഈ ലോകത്ത് അല്ലാഹു തിരഞ്ഞെടുത്തയച്ച ഒരു നേതാവാണ്. പരലോകത്തിലോ, അല്ലാഹുവിന്റെ നല്ലവരായ അടിയാൻമാരിൽ ഒരാളുമാകുന്നു. ചുരുക്കത്തിൽ, അല്ലാഹു സർവ്വലോക രക്ഷിതാവാകകൊണ്ട് അവന്റെ കൽപനകൾക്ക് കീഴൊതുങ്ങി ജീവിക്കൽ മനുഷ്യന്റെ കടമയാണെന്നുള്ള ബോധത്തോടെ, അവന്റെ കൽപനകൾക്കെല്ലാം പരിപൂർണമായി കീഴൊതുങ്ങിയ ഒരു മുസ്‌ലിമായിരുന്നു അദ്ദേഹം. അതാണതിന് കാരണം. മാത്രമല്ല, തന്റെ മക്കളോടും സന്തതികളോടും അതേ നിലയിൽ ജീവിക്കുവാൻ അദ്ദേഹം. വസ്വിയ്യത്ത് ചെയ്യുക കൂടി ചെയ്തിരിക്കുന്നു. അപ്പോൾ, അദ്ദേഹത്തിന്റെ സന്താനപരമ്പരകളായ ഇസ്‌റാഈല്യരും അറബികളുമെല്ലാം അദ്ദേഹത്തിന്റെ മാർഗം പിന്തുടരുവാൻ ബാധ്യസ്ഥരാണ്. അദ്ദേഹത്തിന്റെ പൗത്രനായ യഅ്ക്വൂബ് (അ) ന്റെ സന്തതികളാണല്ലോ ഇസ്‌റാഈല്യർ. യഅ്ക്വൂബ് (അ)തന്നെ അപ്രകാരം അദ്ദേഹത്തിന്റെ മക്കളോടും വസ്വിയ്യത്ത് ചെയ്തിരുന്നു. നിങ്ങൾക്ക് അല്ലാഹു നിശ്ചയിച്ചു അനുഗ്രഹിച്ചു തന്നിട്ടുള്ള മതമാണ് ഇസ്‌ലാം. നിങ്ങളുടെ സർവ്വ നൻമകൾക്കുമുള്ള ഏകാവലംബം അതാണ്: ആകയാൽ മറ്റൊരു മാർഗത്തിലേക്കും വഴുതിപ്പോകാതെ യഥാർത്ഥ മുസ്‌ലിംകളായിക്കൊണ്ടേ നിങ്ങൾ മരിക്കാവൂ; എന്നൊക്കെയായിരുന്നു രണ്ടുപേരുടെയും വസിയ്യത്ത്.

ജീവിതവും, മരണവും അല്ലാഹുവിന്റെ കയ്യിലാണ്; മനുഷ്യന് അതിലൊന്നും സ്വാതന്ത്ര്യമില്ല. എന്നിരിക്കെ ഇന്ന സ്ഥിതിയിലേ മരിക്കാവൂ എന്ന് മനുഷ്യരോട് കൽപിക്കുന്നതിന്റെ ഉദ്ദേശ്യമെന്താണ്? എന്ന് ചോദിക്കപ്പെടാം. ഇബ്നുജരീർ (റ) ചൂണ്ടിക്കാട്ടിയപോലെ, അതിനുള്ള മറുപടി ഇതാണ്: നിങ്ങളുടെ ജീവിതകാലത്തിൽ ഒരിക്കലും നിങ്ങൾ ഇസ്‌ലാമിനെ കൈവിടരുത്. എപ്പോഴാണ് മരണം വന്നെത്തുകയെന്ന് നിങ്ങൾക്കറിഞ്ഞുകൂടല്ലോ. അതുകൊണ്ട് മരണം എപ്പോൾ വന്നാലും അപ്പോഴൊക്കെ നിങ്ങൾ മുസ്‌ലിംകളല്ലാതായിരിക്കുവാൻ ഇടവരരുത്. ഇടവരുത്തിയാൽ നിങ്ങൾ അല്ലാഹുവിന്റെ ശിക്ഷക്കും കോപത്തിനും പാത്രമായിത്തീരും.

أَمْ كُنتُمْ شُهَدَآءَ إِذْ حَضَرَ يَعْقُوبَ

﴿133﴾ **അതല്ല. യഅ്ക്വൂബിന് മരണം ആസന്നമായ അവസരത്തിൽ നിങ്ങൾ (അവിടെ) സന്നിഹി**

ٱلْمَوْتُ إِذْ قَالَ لِبَنِيهِ مَا تَعْبُدُونَ مِنۢ بَعْدِى قَالُوا۟ نَعْبُدُ إِلَـٰهَكَ وَإِلَـٰهَ ءَابَآئِكَ إِبْرَٰهِـۧمَ وَإِسْمَـٰعِيلَ وَإِسْحَـٰقَ إِلَـٰهًا وَٰحِدًا وَنَحْنُ لَهُۥ مُسْلِمُونَ ﴿١٣٣﴾

**തരായിരുന്നുവോ? അതായത്, അദ്ദേഹം തന്റെ മക്കളോട് നിങ്ങൾ എന്റെ ശേഷം എന്തിനെയാണ് ആരാധിക്കുക എന്ന് പറഞ്ഞപ്പോൾ, അവർ പറഞ്ഞു: 'നിങ്ങളുടെ ആരാധ്യനും നിങ്ങളുടെ പിതാക്കളുടെ അഥവാ ഇബ്റാഹീമിന്റെയും ഇസ്മാഈലിന്റെയും ഇസ്ഹാകിന്റെയും - ആരാധ്യനു മായുള്ളവനെ - (അതെ) ഒരേ ഒരു ആരാധ്യനെ - (ത്തന്നെ) ഞങ്ങൾ ആരാധിക്കും; ഞങ്ങൾ അവന് കീഴൊതുങ്ങിയവരും [മുസ്ലിംകളും] ആയിരിക്കും'.**

تِلْكَ أُمَّةٌ قَدْ خَلَتْ ۖ لَهَا مَا كَسَبَتْ وَلَكُم مَّا كَسَبْتُمْ ۖ وَلَا تُسْـَٔلُونَ عَمَّا كَانُوا۟ يَعْمَلُونَ ﴿١٣٤﴾

**﴾134﴿ അതൊരു സമുദായം - അതു(കാലം) കഴിഞ്ഞുപോയി! അത് സമ്പാദിച്ചുവെച്ചത് അതിനുണ്ടായിരിക്കും; നിങ്ങൾ സമ്പാദിച്ചുവെച്ചത് നിങ്ങൾക്കുമുണ്ടായിരിക്കും. അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെപ്പറ്റി നിങ്ങൾ ചോദിക്കപ്പെടുന്നതുമല്ല.**

---

﴾133﴿ أَمْ അതല്ല, അതോ كُنتُمْ നിങ്ങൾ ആയിരുന്നു(വോ) شُهَدَآءَ സാക്ഷികൾ, സന്നിഹിതർ إِذْحَضَرَ ആസന്നമായ സന്ദർഭത്തിൽ يَعْقُوبَ യഅ്ക്വൂബിന് الْمَوْتُ മരണം إِذْقَالَ അതായത് അദ്ദേഹം പറഞ്ഞപ്പോൾ لِبَنِيهِ തന്റെ മക്കളോട്, പുത്രൻമാരോട് مَاتَعْبُدُونَ നിങ്ങൾ എന്തിനെ (ഏതിനെ)ആരാധിക്കും مِنۢبَعْدِي എന്റെ ശേഷം قَالُوا അവർ പറഞ്ഞു نَعْبُدُ ഞങ്ങൾ ആരാധിക്കും إِلَٰهَكَ നിങ്ങളുടെ ആരാധ്യനെ-ദൈവത്തെ وَإِلَٰهَآبَآئِكَ നിങ്ങളുടെ പിതാക്കളുടെ ആരാധ്യനെയും إِبْرَاهِيمَ അതായത് ഇബ്റാഹീമിന്റെ وَإِسْمَاعِيلَ ഇസ്മാഈലിന്റെയും وَإِسْحَاقَ ഇസ്ഹാകിന്റെയും إِلَٰهًاوَاحِدًا ഒരേ ഒരാരാധ്യനെ وَنَحْنُلَهُ ഞങ്ങളാകട്ടെ അവന് مُسْلِمُونَ മുസ്ലിംകൾ (കീഴൊതുങ്ങിയവർ)ആകുന്നു (താനും) ﴾134﴿ تِلْكَ അത് أُمَّةٌ ഒരു സമുദായമത്രെ قَدْخَلَتْ അത് കഴിഞ്ഞുപോയി لَهَا അതിനുണ്ട്, ഉണ്ടായിരിക്കും مَاكَسَبَتْ അത് സമ്പാദിച്ചുവെച്ചത്, നേടിയത് وَلَكُمْ നിങ്ങൾക്കുമുണ്ട് مَاكَسَبْتُمْ നിങ്ങൾ സമ്പാദിച്ചുവെച്ചത് وَلَاتُسْأَلُونَ നിങ്ങൾ ചോദിക്കപ്പെടുന്നതുമല്ല عَمَّاكَانُوا അവർ ആയിരുന്നതിനെപ്പറ്റി يَعْمَلُونَ അവർ പ്രവർത്തിക്കും.

ഇബ്റാഹീം നബി(അ)യുടെ പാരമ്പര്യവാദികളായ അറബി മുശ്‌രിക്കുകളെയും ഇസ്റാഈല്യരായ അവിശ്വാസികളെയും പൊതുവെ അഭിമുഖീകരിക്കുന്നതാണ് മേൽ കണ്ട ചോദ്യം. ആ വാദത്തിന്റെ ഒരു ഖണ്ഡനമാണത്. ഇബ്റാഹീം (അ), യഅ്ഖൂബ് (അ) എന്നിവരുടെ വസ്വിയ്യത്തിനെപ്പറ്റി കഴിഞ്ഞ വചനത്തിൽ പറഞ്ഞുവല്ലോ. അറബികളുടെയും ഇസ്റാഈല്യരുടെയും സ്ഥിതിഗതികളാകട്ടെ, അതിന് കടകവിരുദ്ധവുമാണ്. അവരുടെ നിലപാട് കണ്ടാൽ, ആ വസ്വിയ്യത്ത് മേലുദ്ധരിച്ച മാതിരിയിലല്ല-മറ്റേതോ വിധത്തിലായിരുന്നു-എന്ന് തോന്നിപ്പോകും. അത്കൊണ്ടാണ് അവരോട് നിങ്ങൾ ആ വസ്വിയ്യത്ത് നടന്നപ്പോൾ അവിടെ ഹാജരുണ്ടായിരുന്നുവോ എന്ന് നിഷേധരൂപത്തിൽ അല്ലാഹു ചോദിക്കുന്നത്.

യഅ്ഖൂബ് (അ)ന് മരണമടുത്ത സമയത്ത് അദ്ദേഹം തന്റെ മക്കളെ വിളിച്ചു എന്റെ ശേഷം നിങ്ങൾ ആരെയാണ് ഇലാഹായി സ്വീകരിച്ചാരാധിക്കുക- നിങ്ങൾ തൗഹീദിന്റെ മാർഗം വിട്ടേച്ചു ഇതര ജാതിക്കാരുടെ ദൈവങ്ങളെ സ്വീകരിച്ചേക്കുമോ-എന്ന് ചോദിക്കുകയുണ്ടായി. അവർ ഒരേ സ്വരത്തിൽ മറുപടി പറഞ്ഞു : നിങ്ങളും നിങ്ങളുടെ പിതാക്കളും (ഞങ്ങളുടെ പിതാമഹൻമാരും) ചെയ്തിരുന്ന മാതിരി അല്ലാഹുവിനെത്തന്നെയായിരിക്കും ഞങ്ങൾ ആരാധിക്കുക; ഞങ്ങൾ മുസ്‌ലിംകളായിത്തന്നെ ജീവിക്കും. മറ്റൊരു മാർഗവും ഞങ്ങൾ സ്വീകരിക്കുകയില്ല എന്നൊക്കെ. ഇതാണ് യഥാർത്ഥത്തിൽ നടന്നത്. അങ്ങിനെയല്ല -മറ്റൊരു വിധത്തിലായിരുന്നു-അതെന്ന് നിങ്ങൾ വാദിക്കുന്ന പക്ഷം അതറിയുവാൻ തക്കവണ്ണം നിങ്ങൾ അപ്പോഴവിടെ ഹാജറുണ്ടായിരുന്നുവോ ? ഇല്ലെന്ന് തീർച്ചതന്നെ. അതിരിക്കട്ടെ, സംഭവിച്ചത് എന്തുതന്നെയായാലും ശരി, അവരെല്ലാം എത്രയോ മുമ്പ് കഴിഞ്ഞുപോയി. അവരെല്ലാം ഒരേ ആദർശത്തിലും മാർഗത്തിലും അടിയുറച്ചു ജീവിച്ചവരായിരുന്നു. അവരെപ്പറ്റി തർക്കിച്ചിട്ടു കാര്യമില്ല. അവരുടെ കർമഫലം അവർക്ക് മാത്രമായിരിക്കും. നിങ്ങളുടെ കർമഫലം നിങ്ങൾ തന്നെ അനുഭവിക്കണം. അവരുടെ പിൻതുടർച്ചക്കാരാണെന്ന് അവകാശപ്പെട്ടത് കൊണ്ട് നിങ്ങൾക്ക് രക്ഷ കിട്ടുകയില്ല. അവരുടെ ചെയ്തികളെപ്പറ്റി നിങ്ങൾ ചോദിക്കപ്പെടുകയില്ല. നിങ്ങളുടെ ചെയ്തികളെപ്പറ്റി നിങ്ങൾ ചോദ്യം ചെയ്യപ്പെടാതിരിക്കുകയുമില്ല. അതുകൊണ്ട് നിങ്ങളുടെ പാരമ്പര്യ വാദത്തിന് ഒരർത്ഥവുമില്ല എന്ന് സാരം.

യഅ്ഖൂബ് (അ)ന്റെ പിതാവ് ഇസ്ഹാക്ക് (അ) ആകുന്നു. ഇസ്മാഈൽ (അ) അദ്ദേഹത്തിന്റെ പിതൃവ്യനാകുന്നു. പിതാക്കളുടെ കൂട്ടത്തിൽ പിതൃവ്യനെയും എണ്ണിയിരിക്കുകയാണ്. ഏതാണ്ട് പിതാവിന്റെ സ്ഥാനം തന്നെയാണല്ലോ പിതൃവ്യനുമുള്ളത്. كَسب (സമ്പാദ്യം)കൊണ്ടുദ്ദേശ്യം ജീവിതത്തിൽ ചെയ്തു വെക്കുന്ന കർമങ്ങളത്രെ. അതാണല്ലോ പരലോകത്തേക്ക് ഈ ലോകത്ത് നിന്ന് നേടിവെക്കുവാനുള്ള സമ്പാദ്യം. നല്ല കർമമെങ്കിൽ നല്ല സമ്പാദ്യവും ചീത്ത കർമമെങ്കിൽ ചീത്ത സമ്പാദ്യവുമായിരിക്കുമെന്ന് മാത്രം.

وَقَالُوا۟ كُونُوا۟ هُودًا أَوْ نَصَـٰرَىٰ تَهْتَدُوا۟ ۗ قُلْ بَلْ مِلَّةَ إِبْرَٰهِـۧمَ حَنِيفًا

**135. അവർ [വേദക്കാർ] പറയുന്നു: നിങ്ങൾ യഹൂദികളോ നസ്റാനി [ക്രിസ്ത്യാനി]കളോ ആയിക്കൊള്ളുവിൻ, എന്നാൽ നിങ്ങൾ സൻമാർഗം പ്രാപിക്കും. പറയുക (അതല്ല)**

وَمَا كَانَ مِنَ ٱلْمُشْرِكِينَ ﴿١٣٥﴾

**പക്ഷെ ഋജുമനസ്കനായിരുന്ന ഇബ്റാഹീമിന്റെ മാർഗം [അതാണ് ഞങ്ങൾ പിൻപറ്റുക] അദ്ദേഹം 'മുശ്രിക്കു' [ബഹുദൈവ വിശ്വാസി] കളിൽ പെട്ടവനായിരുന്നതുമില്ല.**

﴾135﴿ وَقَالُوا അവർ പറയുന്നു, പറയുകയും ചെയ്തു كُونُوا നിങ്ങൾ ആകുവിൻ هُودًا ജൂതൻമാർ أَوْ نَصَارَىٰ അല്ലെങ്കിൽ ക്രിസ്ത്യാനികൾ تَهْتَدُوا (എന്നാൽ) നിങ്ങൾ സൻമാർഗം പ്രാപിക്കും قُلْ നീ പറയുക بَلْ പക്ഷേ مِلَّةَ إِبْرَاهِيمَ ഇബ്റാഹീമിന്റെ മാർഗം , മതം, നടപടി حَنِيفًا ഋജുമാനസനായിക്കൊണ്ട്, ശുദ്ധ ഹൃദയനായിക്കൊണ്ടുള്ള وَمَا كَانَ അദ്ദേഹം ആയിരുന്നിട്ടുമില്ല مِنَ الْمُشْرِكِينَ മുശ്രിക്കുകളിൽ പെട്ട(വൻ)

വേദക്കാർ സത്യവിശ്വാസികളോട് പറയാറുള്ള ചില വാക്കുകളെ അല്ലാഹു ആക്ഷേപ സ്വരത്തിൽ ഉദ്ധരിച്ചതാണിത്. യഹൂദികൾ പറയും : ഞങ്ങളെപ്പോലെ ജൂതമതം സ്വീകരിച്ചാൽ നിങ്ങൾക്ക് സൻമാർഗം പ്രാപിക്കാമെന്ന്. ക്രിസ്ത്യാനികൾ പറയും: ഞങ്ങളെപ്പോലെ ക്രിസ്തീയമതം സ്വീകരിച്ചാൽ നിങ്ങൾക്ക് സൻമാർഗം പ്രാപിക്കാമെന്ന്. അഥവാ ഞങ്ങളുടെ കൂട്ടത്തിൽ ചേർന്നെങ്കിലേ സൻമാർഗം പ്രാപിക്കുകയുള്ളൂ. ഇല്ലെങ്കിൽ നിങ്ങൾ വഴിപിഴച്ചവരായിരിക്കുമെന്ന് ഓരോ കൂട്ടരും പറയുമെന്നർത്ഥം. ഓരോ കൂട്ടരും മറ്റേവർ പിഴച്ചവരാണെന്ന് വാദിക്കുന്നവരാണല്ലോ. അവരോട് ഇങ്ങിനെ മറുപടി പറയുവാൻ അല്ലാഹു നബിﷺയോട് കൽപിക്കുന്നു: 'ഇല്ല അതിന് ഞങ്ങൾ തയ്യാറില്ല. അതുവഴി സൻമാർഗം ലഭിക്കുവാനും പോകുന്നില്ല. പക്ഷേ, നിങ്ങളും ഞങ്ങളും ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന നമ്മുടെ പിതാമഹൻ ഇബ്റാഹീം നബി (അ) സ്വീകരിച്ചിരുന്ന മാർഗം നമുക്ക് പിൻപറ്റാം. അതാണ് ഞങ്ങൾ പിൻപറ്റി വരുന്നത്. അദ്ദേഹം നിങ്ങളെപ്പോലെ ശിർക്കുപരമായ യാതൊരു മാർഗവും സ്വീകരിക്കാതെ, അതിൽ നിന്നെല്ലാം വിട്ടൊഴിഞ്ഞു ഞങ്ങളെപ്പോലെ തൗഹീദിന്റെ ഏകമാർഗം സ്വീകരിച്ച ആളായിരുന്നു. അതുകൊണ്ട് ആ മാർഗം കൈവിടുവാൻ ഞങ്ങൾ തയ്യാറില്ല'.

قُولُوٓاْ ءَامَنَّا بِٱللَّهِ وَمَآ أُنزِلَ إِلَيْنَا وَمَآ أُنزِلَ إِلَىٰٓ إِبْرَٰهِـۧمَ وَإِسْمَـٰعِيلَ وَإِسْحَـٰقَ وَيَعْقُوبَ وَٱلْأَسْبَاطِ وَمَآ أُوتِىَ مُوسَىٰ وَعِيسَىٰ وَمَآ أُوتِىَ ٱلنَّبِيُّونَ مِن رَّبِّهِمْ لَا نُفَرِّقُ بَيْنَ أَحَدٍ مِّنْهُمْ وَنَحْنُ لَهُۥ مُسْلِمُونَ ﴿١٣٦﴾

**﴾136﴿ (സത്യവിശ്വാസികളേ) നിങ്ങൾ പറയുവിൻ: ഞങ്ങൾ അല്ലാഹുവിലും, ഞങ്ങൾക്ക് അവതരിപ്പിക്കപ്പെട്ടതിലും, ഇബ്റാഹീമിനും, ഇസ്മാഈലിനും, ഇസ്ഹാക്വിനും, യഅ്ക്വൂബിനും (അദ്ദേഹത്തിന്റെ) സന്തതികൾക്കും അവതരിപ്പിക്കപ്പെട്ടതിലും, മൂസാക്കും, ഈസാക്കും നൽകപ്പെട്ടതിലും, പ്രവാചകൻമാർക്ക് തങ്ങളുടെ റബ്ബിങ്കൽ നിന്ന് നൽകപ്പെട്ടതിലും (എല്ലാം) വിശ്വസിച്ചിരിക്കുന്നു. അവരിൽ നിന്ന്**

ഒരാൾക്കിടയിലും ഞങ്ങൾ വ്യത്യാസം വരുത്തുന്നില്ല. ഞങ്ങൾ അവന് [അല്ലാഹുവിന്] കീഴൊതുങ്ങിയവരും [മുസ്‌ലിംകളും] ആകുന്നു.

فَإِنْ ءَامَنُوا۟ بِمِثْلِ مَآ ءَامَنتُم بِهِۦ فَقَدِ ٱهْتَدَوا۟ ۖ وَّإِن تَوَلَّوْا۟ فَإِنَّمَا هُمْ فِى شِقَاقٍ ۖ فَسَيَكْفِيكَهُمُ ٱللَّهُ ۚ وَهُوَ ٱلسَّمِيعُ ٱلْعَلِيمُ ﴿١٣٧﴾

《137》 എന്നിട്ട്, നിങ്ങൾ ഏതൊന്നിൽ വിശ്വസിച്ചിരിക്കുന്നുവോ അപ്രകാരമുള്ളതിൽ അവരും വിശ്വസിച്ചുവെങ്കിൽ അവർ സൻമാർഗം പ്രാപിച്ചു കഴിഞ്ഞു. അവർ തിരിഞ്ഞുകളയുകയാണെങ്കിലോ, നിശ്ചയമായും അവർ കക്ഷി പിരിവിൽ തന്നെയാകുന്നു. എന്നാൽ, അവരെ (നേരിടുവാൻ) നിനക്ക് അല്ലാഹു മതിയാകും. അവൻ (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമത്രെ.

صِبْغَةَ ٱللَّهِ ۖ وَمَنْ أَحْسَنُ مِنَ ٱللَّهِ صِبْغَةً ۖ وَنَحْنُ لَهُۥ عَـٰبِدُونَ ﴿١٣٨﴾

《138》 (അതെ) അല്ലാഹുവിന്റെ വർണം നൽകൽ! [അതത്രെ ഞങ്ങൾ സ്വീകരിച്ചിരിക്കുന്നത്]. ആരാണ്, വർണം നൽകുന്നതിൽ അല്ലാഹുവിനെക്കാൾ നല്ലവൻ?! ഞങ്ങൾ അവന് തന്നെ ആരാധന ചെയ്യുന്നവരുമാകുന്നു.

---

《136》 قُولُوا നിങ്ങൾ പറയുവിൻ آمَنَّا ഞങ്ങൾ വിശ്വസിച്ചു بِاللَّهِ അല്ലാഹുവിൽ وَمَا أُنْزِلَ അവതരിപ്പിക്കപ്പെട്ടതിലും إِلَيْنَا ഞങ്ങൾക്ക് وَمَا أُنْزِلَ ഇറക്കപ്പെട്ടതിലും إِلَى إِبْرَاهِيمَ ഇബ്റാഹീമിന് وَإِسْمَاعِيلَ ഇസ്മാഈലിനും وَإِسْحَاقَ ഇസ്ഹാക്വിനും وَيَعْقُوبَ യഅ്ക്വൂബിനും وَالْأَسْبَاطِ സന്തതി(കുലം)കൾക്കും പൗത്രൻമാർക്കും وَمَا أُوتِيَ കൊടുക്കപ്പെട്ടതിലും مُوسَى وَعِيسَى മൂസാക്കും ഈസാക്കും وَمَا أُوتِيَ കൊടുക്കപ്പെട്ടതിലും النَّبِيُّونَ പ്രവാചകന്മാർക്ക് مِنْ رَبِّهِمْ അവരുടെ റബ്ബിങ്കൽ നിന്ന് لَا نُفَرِّقُ ഞങ്ങൾ വ്യത്യാസം വരുത്തുകയില്ല, വേർപിരിക്കുന്നതല്ല بَيْنَ أَحَدٍ ഒരാൾക്കിടയിലും مِنْهُمْ അവരിൽ നിന്ന് وَنَحْنُ ഞങ്ങളാവട്ടെ لَهُ അവന് مُسْلِمُونَ കീഴൊതുങ്ങിയവർ(മുസ്‌ലിംകൾ)ആകുന്നു. 《137》 فَإِنْ آمَنُوا എന്നിട്ട് അവർ വിശ്വസിച്ചെങ്കിൽ بِمِثْلِ مَا യാതൊന്നുപോലെയുള്ളതിൽ آمَنْتُمْ بِهِ നിങ്ങളതിൽ വിശ്വസിച്ചിരിക്കുന്നു فَقَدِ എന്നാൽ തീർച്ചയായും اهْتَدَوْا അവർ സന്മാർഗം പ്രാപിച്ചു وَإِنْ تَوَلَّوْا അവർ തിരിഞ്ഞുകളഞ്ഞുവെങ്കിൽ فَإِنَّمَا هُمْ

എന്നാൽ നിശ്ചയമായും അവർ فِي شِقَاقٍ കക്ഷിപിരിവിൽ (കക്ഷിത്തത്തിൽ) തന്നെ فَسَيَكْفِيكَهُمُ എന്നാൽ വഴിയെ അവൻ അവരെ നിനക്ക് തടുത്തുതരും, അവരോട് നിനക്ക് മതിയായേക്കും اللَّهُ അല്ലാഹു وَهُوَ അവൻ, അവൻ തന്നെ السَّمِيعُ കേൾക്കുന്നവൻ الْعَلِيمُ അറിയുന്നവൻ ﴾138﴿ صِبْغَةَ വർണം നൽകൽ, ചായംകൊടുക്കൽ اللَّهِ അല്ലാഹുവിന്റെ وَمَنْ ആരാണ്, ആരുണ്ട് أَحْسَنُ അധികം നല്ലവൻ مِنَ اللَّهِ അല്ലാഹുവിനെക്കാൾ صِبْغَةً വർണം നൽകലിൽ, ചായംകൊടുക്കലിൽ وَنَحْنُ ഞങ്ങളാവട്ടെ لَهُ അവന് عَابِدُونَ ആരാധിക്കുന്നവരാകുന്നു.

---

നിങ്ങൾ യഹൂദികളോ ക്രിസ്ത്യാനികളോ ആയാൽ നിങ്ങൾക്ക് സൻമാർഗം ലഭിക്കുമെന്ന് വേദക്കാർ പറഞ്ഞതിന് അർത്ഥഗർഭവും, ചിന്താർഹവും, അതോടൊപ്പം അൽപം ഗൗരവസ്വരത്തിലുള്ളതുമായ ഒരു മറുപടി കഴിഞ്ഞ വചനത്തിൽ അല്ലാഹു ചൂണ്ടിക്കാണിച്ചു. ഈ വചനങ്ങളിൽ അൽപം ശാന്തവും, അതോടൊപ്പം ഇസ്‌ലാമിക വിശ്വാസവും വേദക്കാരുടെ വിശ്വാസവും തമ്മിലുള്ള മൗലികമായ അന്തരം തുറന്നുകാട്ടുന്നതുമായ ഒരു മറുപടി കൂടി സത്യവിശ്വാസികൾക്ക് അല്ലാഹു അറിയിച്ചുകൊടുക്കുന്നു. ഞങ്ങൾ നിങ്ങളെപ്പോലെ, ചില നബിമാരിലും ചില വേദഗ്രന്ഥത്തിലും മാത്രം വിശ്വസിച്ച് ബാക്കിയുള്ളതിൽ അവിശ്വസിക്കുകയല്ല ചെയ്യുന്നത്. ഞങ്ങളുടെ നിലപാടിതാണ്. ശിർക്കിന്റെ കലർപ്പൊന്നുമില്ലാതെ ഞങ്ങൾ അല്ലാഹുവിൽ വിശ്വസിക്കുന്നു. ആൾ വ്യത്യാസമോ കാലവ്യത്യാസമോ നോക്കാതെ ഇബ്‌റാഹീം, ഇസ്‌മാഈൽ, ഇസ്ഹാക്വ് (അ) എന്നിവരും അവരുടെ സന്തതികളിൽപെട്ടവരുമടക്കം എല്ലാ പ്രവാചകൻമാരിലും അവർക്ക് നൽകപ്പെട്ട എല്ലാ ദിവ്യസന്ദേശങ്ങളിലും ഞങ്ങൾ വിശ്വസിക്കുന്നുണ്ട്. ഇന്നവരിൽ വിശ്വസിക്കും, ഇന്നവരിൽ വിശ്വസിക്കുകയില്ല എന്നിങ്ങിനെയുള്ള പക്ഷഭേദമൊന്നും ഞങ്ങൾക്കില്ല. അതോടുകൂടി അല്ലാഹുവിന്റെ എല്ലാ ശാസനകൾക്കും കീഴൊതുങ്ങി ജീവിക്കുന്ന മുസ്‌ലിംകളുമാണ് ഞങ്ങൾ എന്നൊക്കെയാണ് ആ മറുപടിയുടെ സാരം.

തികച്ചും ന്യായയുക്തവും, വർഗീയതയോ, കക്ഷിത്വമോ തീണ്ടാത്തതുമായ ഈ വിശ്വാസ സിദ്ധാന്തം സ്വീകരിക്കുവാൻ വേദക്കാർ തയ്യാറുണ്ടെങ്കിൽ, അവരും സൻമാർഗം പ്രാപിക്കും. ഒരുക്കമില്ലെങ്കിൽ, അതവരുടെ ചേരിപിരിവും, മാത്സര്യവും മാത്രമാണ്. അവരാൽ നേരിട്ടേക്കാവുന്ന എല്ലാ പ്രതിസന്ധികളിൽ നിന്നും അല്ലാഹു നിങ്ങൾക്ക് രക്ഷ നൽകുന്നതാണ്. അവരിൽ നിന്ന് നിങ്ങളെ സഹായിക്കുവാൻ അല്ലാഹു തന്നെ മതി. എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാണല്ലോ അവൻ, എന്നൊക്കെ അല്ലാഹു നബിﷺയെയും സത്യവിശ്വാസികളെയും സമാധാനിപ്പിക്കുകയും ചെയ്യുന്നു.

سِبط (സിബ്ത്വ്) എന്ന വാക്കിന്റെ ബഹുവചനമാണ് أَسْبَاط (അസ്ബാത്വ്) സന്തതികൾ, കുലങ്ങൾ, ഗോത്രങ്ങൾ, പൗത്രപരമ്പര എന്നൊക്കെയാണിതിന് അർത്ഥം. ഇസ്‌റാഈൽ എന്നുകൂടി പേരുണ്ടായിരുന്ന യഅ്ക്വൂബ് നബി(അ)ക്ക് പന്ത്രണ്ട് പുത്രൻമാരാണുണ്ടായിരുന്നത്. ഓരോരുത്തരുടെയും സന്താനപരമ്പരകൾക്ക് സിബ്ത്വ് എന്ന് പറയപ്പെടുന്നു. അറബികൾ തങ്ങളുടെ ഗോത്രങ്ങൾക്ക് قَبِيلَة (ക്വബീലഃ) എന്ന് പറഞ്ഞു വരുന്നതിന്റെ സ്ഥാനത്ത് ഇസ്‌റാഈല്യർ 'സിബ്ത്വ്' എന്ന് പറയുന്നു. ഇസ്‌റാഈല്യരെ നാം പന്ത്രണ്ട് സിബ്ത്വുകളാക്കി ഭാഗിച്ചിട്ടുണ്ട് ( وَقَطَّعْنَاهُمُ اثْنَتَيْ عَشْرَةَ أَسْبَاطًا ) എന്ന് (7:160) അല്ലാഹു പ്രസ്താവിച്ചു കാണാം.

നബിമാരിൽ വിശ്വസിച്ചു എന്ന് പൊതുവിൽ പറഞ്ഞുമതിയാക്കാതെ, ചില നബിമാരുടെ പേരുകൾ പ്രത്യേകം എടുത്തുപറയുവാൻ കൽപിച്ചിരിക്കുന്നത് ശ്രദ്ധേയമാകുന്നു. ആദ്യം ഇബ്റാഹീം, ഇസ്മാഈൽ, ഇസ്ഹാക്വ്, യഅ്ക്വൂബ് (അ) എന്നിവരുടെ പേരുകൾ എടുത്തുപറഞ്ഞു. ഇസ്റാഈല്യരുടെയും അറബികളുടെയും വന്ദ്യരായ പിതാമഹൻമാരും, ഗോത്രപിതാക്കളുമാണല്ലോ അവർ നാലുപേരും. തുടർന്നുകൊണ്ട് ഇസ്റാഈല്യരിൽ ഉണ്ടായിട്ടുള്ള മറ്റെല്ലാ പ്രവാചകൻമാരെക്കുറിച്ചും മൊത്തത്തിൽ وَالأَسْبَاطِ (സന്തതികൾക്കും) എന്നും പറഞ്ഞു: അതിനുശേഷം ഇസ്റാഈലികളാകുന്ന യഹൂദികൾ തങ്ങളുടെ പ്രത്യേക പ്രവാചകനായി സ്വീകരിക്കുന്ന ആളെന്ന നിലക്ക് മൂസാ (അ)നെയും, പിന്നീട് ഇസ്റാഈല്യരും അല്ലാത്തവരും ഉൾക്കൊള്ളുന്ന ക്രിസ്ത്യാനികൾ അവരുടെ പ്രത്യേക പ്രവാചകനായി സ്വീകരിച്ചുവരുന്ന ഈസാ (അ)നെയും എടുത്തു പറഞ്ഞിരിക്കുന്നു. അവസാനം, ഇവർക്ക് പുറമെ ലോകത്ത് വന്നിട്ടുള്ള എല്ലാ പ്രവാചകൻമാരെയും ഉൾപ്പെടുത്തി കൊണ്ട് പ്രവാചകൻമാർക്ക് നൽകപ്പെട്ടതിലും ( وَمَاأُوتِيَ النَّبِيُّونَ )എന്നും പറഞ്ഞിരിക്കുകയാണ്.

എല്ലാ പ്രവാചകൻമാർക്കും അവതരിക്കപ്പെട്ടതിലും വിശ്വസിക്കുന്നവരാണ് സത്യവിശ്വാസികൾ. എന്നാൽ മുഹമ്മദ് നബി തിരുമേനിﷺക്ക് ഇറക്കപ്പെട്ട ക്വുർആനിലുള്ള അവരുടെ വിശ്വാസം വിശദരൂപത്തിൽതന്നെ ആയിരിക്കേണ്ടതുണ്ട്. അഥവാ അതിലെ ഓരോ വചനത്തിലും, അതുൾക്കൊള്ളുന്ന ഓരോ തത്വസിദ്ധാന്തത്തിലും തന്നെ വിശ്വസിക്കേണ്ടിയിരിക്കുന്നു. മറ്റുള്ളവർക്ക് ഇറക്കപ്പെട്ടതിൽ വിശ്വസിക്കുക എന്നതിന്റെ ഉദ്ദേശ്യം അവയെല്ലാം അല്ലാഹുവിൽ നിന്നുള്ളതാണെന്നും സത്യമാണെന്നും മൊത്തത്തിൽ വിശ്വസിക്കുക എന്നത്രെ. ക്വുർആനെപ്പോലെ വിശദമായ വിശ്വാസം അവയെ സംബന്ധിച്ചേടത്തോളം സാധ്യമല്ലല്ലോ. കാരണം അവയിൽ പലതും തീരെ അജ്ഞാതമായിപ്പോയിരിക്കുന്നു. ചിലതിൽ മാറ്റത്തിരുത്തലും കൈകടത്തലും വന്നുപോയത് നിമിത്തം യഥാർത്ഥത്തിലുള്ളത് ഏതാണെന്ന് തിരിച്ചറിയുവാൻ സാധ്യമല്ലാതെയും വന്നിരിക്കുന്നു. എന്നാലും അവയിൽ ക്വുർആനോട് ശരിക്കും യോജിച്ചു കാണുന്ന ഭാഗം സത്യമാണെന്ന് വിശ്വസിക്കൽ നിർബന്ധമാണുതാനും. ക്വുർആന്റെ പ്രസ്താവനക്ക് വ്യക്തമായും എതിരായിക്കാണുന്ന ഭാഗം നിരസിക്കുകയല്ലാതെ നിവൃത്തിയില്ല. രണ്ടും കൽപിക്കുവാൻ വയ്യാത്ത ഭാഗത്തെപ്പറ്റി -തൗറാത്തും ഇൻജീലും അടങ്ങിയതെന്ന് പറയപ്പെടുന്ന ഇന്നത്തെ ബൈബ്ളിലെ അധികഭാഗവും ഈ വിഭാഗത്തിൽപെട്ടതാണ് താനും-മൗനവലംബിക്കുവാനേ നിവൃത്തിയുള്ളൂ. അബൂഹുറയ്റ(റ)യിൽ നിന്ന് ബുഖാരി(റ) ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു: ഹിബ്രു ഭാഷയിൽനിന്ന് വേദക്കാർ തൗറാത്ത് വായിച്ച് മുസ്ലിംകൾക്ക് അറബിഭാഷയിൽ വ്യാഖ്യാനിച്ചു കൊടുക്കാറുണ്ടായിരുന്നു. അപ്പോൾ, അല്ലാഹുവിന്റെ റസൂൽ പറഞ്ഞു : 'നിങ്ങൾ വേദക്കാരെ സത്യമാക്കുകയും അവരെ വ്യാജമാക്കുകയും ചെയ്യരുത്. അല്ലാഹുവിലും അല്ലാഹു അവതരിപ്പിച്ചതിലും ഞങ്ങൾ വിശ്വസിച്ചിരിക്കുന്നുവെന്ന് പറയുകയും ചെയ്യുവിൻ.'

സത്യവിശ്വാസികൾ അവരുടെ വിശ്വാസം പ്രഖ്യാപിക്കേണ്ടതെങ്ങിനെയെന്ന് 136-ാം വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടി. ആ പ്രഖ്യാപനത്തിന് വേദക്കാരിൽ നിന്നുണ്ടാകുന്ന പ്രതികരണങ്ങളെ സംബന്ധിച്ചുള്ള അല്ലാഹുവിന്റെ മറുപടി 137-ാം വചനത്തിലും പ്രസ്താവിച്ചു. അതിന് ശേഷം ആ വിശ്വാസ പ്രഖ്യാപനത്തിന് ആസ്പദമായ ഒരു തത്വം വിവരിച്ചുകൊണ്ട് അതിന്റെ തുടർച്ച എന്ന നിലക്കാണ് 138-ാം വചനം നിലകൊള്ളുന്നത്. ഈ വചനത്തിന്റെ വ്യാഖ്യാനത്തിൽ -വിശദാംശങ്ങളിൽ

അൽപമൊക്കെ വ്യത്യാസങ്ങൾ കാണാമെങ്കിലും -മഹാൻമാരായ പല ക്വുർആൻ വ്യാഖ്യാതാക്കളും പ്രസ്താവിച്ചിട്ടുള്ളതിന്റെ ആകെ സാരം ഇതാകുന്നു: വേദക്കാരായ നിങ്ങൾ നടത്താറുള്ള സ്നാനകർമം വഴി ആളുകൾക്ക് ജൂതവർണവും, ക്രിസ്തീയ വർണവും നൽകി ജാതി തിരിക്കലാണല്ലോ നിങ്ങളുടെ പതിവ്. ഞങ്ങൾ യഹൂദികളോ ക്രിസ്ത്യാനികളോ ആയാൽ ഞങ്ങൾ നേർമാർഗത്തിലാകുമെന്ന് നിങ്ങൾ പറയുന്നതിന്റെ അർത്ഥം ആ വർണം നൽകി ജാതി തിരിക്കലല്ലാതെ മറ്റൊന്നുമാകയില്ല. എന്നാൽ നിങ്ങൾ ചെയ്യുന്നപോലെയുള്ള ചില ചടങ്ങുകൾ വഴി സ്വീകരിച്ച വർണമല്ല ഞങ്ങൾ സ്വീകരിച്ചിരിക്കുന്നത്. ഞങ്ങൾ സ്വീകരിച്ചവർണം-അതെ, ഞങ്ങളുടെ മതം - മനുഷ്യ പ്രകൃതിക്കനുയോജ്യമായി അല്ലാഹു അംഗീകരിച്ചു തന്ന ഇസ്‌ലാമാകുന്ന വർണമാകുന്നു. അല്ലാഹുവിനെക്കാൾ നന്നായി വർണം നൽകുവാൻ ആർക്കാണ് കഴിയുക! ഞങ്ങൾ ആരാധിക്കുന്നത് അവനെ മാത്രമാണ് താനും, ഇതാണ് ഇബ്റാഹീം നബി (അ)യും സ്വീകരിച്ചിരുന്ന വർണം; അഥവാ മതം. അല്ലാതെ, നിങ്ങളെപ്പോലെ, സ്നാനജലം കൊണ്ട് വർണം നൽകി ജാതി തിരിക്കുന്ന മതമായിരുന്നില്ല അദ്ദേഹത്തിന്റെത്.

അല്ലാഹു നൽകിയ വർണം ( صِبْغَةَ اللَّهِ) കൊണ്ട് വിവക്ഷ അവന്റെ മതമായ ഇസ്‌ലാമാണെന്ന് മേൽ വിവരിച്ചതിൽ നിന്ന് മനസ്സിലായല്ലോ. അല്ലാഹു നൽകിയ പ്രകൃതി ( فِطْرَةَ اللَّهِ )യാണ് അതുകൊണ്ടുദ്ദേശ്യമെന്നും പറയപ്പെടാറുണ്ട്. ഇതിന്റെയും താൽപര്യം, മനുഷ്യന് അല്ലാഹു നൽകിയ പ്രകൃതി- ആ പ്രകൃതിക്കനുസരിച്ച നടപടി ക്രമം-എന്ന് തന്നെയാകുന്നു. ഇസ്‌ലാംമതത്തെക്കുറിച്ച് دِين الفَطرة (പ്രകൃതിമതം) എന്നും മനുഷ്യന്റെ യഥാർത്ഥ പ്രകൃതിക്കൊത്തമതം എന്ന ഉദ്ദേശ്യത്തിൽ فَطْرَةَ الإِسْلَامِ (ഇസ്‌ലാമാകുന്ന പ്രകൃതി) എന്നുമൊക്കെ പറയപ്പെടുന്നതും ഇതനുസരിച്ചു തന്നെ. ഇസ്‌ലാം മതം മനുഷ്യമതമായി അംഗീകരിച്ചതിനെപ്പറ്റി വർണം നൽകുക ( صِبْغَة )എന്ന് ഉപയോഗിച്ചത്, തങ്ങളുടെ മതത്തിൽ ഒരാൾക്ക് ഔപചാരികമായ അംഗത്വം നൽകുന്നതിന് വേണ്ടി വേദക്കാർ ചെയ്യാറുള്ള ഒരു ചടങ്ങിനോട് കിടയൊപ്പിച്ചുകൊണ്ടുള്ള ഒരു പ്രയോഗമത്രെ. ഇതിന് അറബി സാഹിത്യത്തിൽ مُشَاكلة (മുശാകലത്ത്) എന്ന് പറയുന്നു. ഇബ്നുജരീർ (റ) പറയുകയാണ്: 'ഇവിടെ വർണം നൽകൽകൊണ്ട് വിവക്ഷ ഇസ്‌ലാമിന്റെ വർണം നൽകലാണ്. ക്രിസ്ത്യാനികൾ അവരുടെ കുട്ടികളെ ക്രിസ്ത്യാനികളാക്കുവാൻ ഉദ്ദേശിക്കുമ്പോൾ അവരുടെ ഒരു പ്രത്യേക തരം വെള്ളത്തിൽ അവരെ മുക്കുമായിരുന്നു. മുസ്‌ലിംകളുടെ ജനാബത്ത് കുളി (വലിയ അശുദ്ധിയിൽ നിന്നുള്ള കുളി) പോലെയുള്ള ഒരു തരം ശുദ്ധീകരണമാണിതെന്ന് അവർ പറയുന്നു. ക്രിസ്ത്യാനിസത്തിലുള്ള ഒരു വർണം നൽകൽ ചടങ്ങാണത്.' ഇത് പോലെ വേറെ ചില വ്യാഖ്യാതാക്കളും. പറഞ്ഞു കാണാം. ഈ സ്നാനത്തിന് ഉപയോഗിച്ചു വന്നിരുന്നത് മഞ്ഞ വർണത്തിലുള്ള ഒരു തരം വെള്ളമായിരുന്നുവെന്നും, അതുകൊണ്ടാണ് അത് ചായം (വർണം)കൊടുക്കൽ എന്നർത്ഥമായ صِبْغَةَഎന്ന പേർ വന്നതെന്നും പറയപ്പെടുന്നു. والله اعلم

യഹൂദികളും ക്രിസ്ത്യാനികളുമാകുന്ന വേദക്കാരെ അഭിമുഖീകരിച്ചു കൊണ്ടാണല്ലോ ഈ വചനങ്ങളുള്ളത്. ആ നിലക്ക് - ചില വ്യാഖ്യാതാക്കൾ സൂചിപ്പിക്കുന്നത് പോലെ - ആ രണ്ട് കൂട്ടരുടെയും ഇടയിൽ നടപ്പുള്ളതല്ലാത്ത, അഥവാ ക്രിസ്ത്യാനികളിൽ മാത്രം നടപ്പുള്ള ഒരു കർമത്തെ ആസ്പദമാക്കി

ഉപയോഗിച്ചതായിരിക്കാം ആ വാക്ക് ( صِبْغَةَ ) എന്നു വെക്കുവാൻ ന്യായം കാണുന്നില്ല. രണ്ട്കൂട്ടരുടെ ഇടയിലും നടപ്പിലുണ്ടായിരുന്ന ഏതെങ്കിലും വർണം കൊടുക്കൽ കർമത്തെ സൂചിപ്പിച്ചുകൊണ്ടായിരിക്കണം ആ വാക്ക് എന്നുവെക്കുവാനാണ് ന്യായം കാണുന്നത്. (അല്ലാഹുവിനറിയാം) ബൈബ്ൾ പരിശോധിക്കുമ്പോഴും രണ്ട് കൂട്ടരിലും ഓരോ തരത്തിലുള്ള സ്നാന സമ്പ്രദായം നടപ്പിലുണ്ടായിരുന്നുവെന്നാണ് മനസ്സിലാവുന്നത് (*)

قُلْ أَتُحَآجُّونَنَا فِى ٱللَّهِ وَهُوَ رَبُّنَا وَرَبُّكُمْ وَلَنَآ أَعْمَٰلُنَا وَلَكُمْ أَعْمَٰلُكُمْ وَنَحْنُ لَهُۥ مُخْلِصُونَ ﴿١٣٩﴾

﴾139﴿ **നീ പറയുക: അല്ലാഹുവിന്റെ കാര്യത്തിൽ നിങ്ങൾ ഞങ്ങളോട് ന്യായവാദം നടത്തുകയോ? അവനാകട്ടെ, ഞങ്ങളുടെ റബ്ബും, നിങ്ങളുടെ റബ്ബുമാണ്താനും. ഞങ്ങൾക്ക് ഞങ്ങളുടെ കർമങ്ങളും, നിങ്ങൾക്ക് നിങ്ങളുടെ കർമങ്ങളുമാണുള്ളതും. ഞങ്ങൾ അവനോട് നിഷ്കളങ്കൻമാരുമത്രെ.**

---

***(*)ബൈബ്ളിലെ പുതിയ നിയമത്തിൽ നിന്നും പഴയ നിയമത്തിൽ നിന്നുമുള്ള ഉദ്ധരണികളെ അടിസ്ഥാനമാക്കി ഈ സ്നാനത്തെപ്പറ്റി വേദ പുസ്തക നിഘണ്ടുവിൽ ഒരു നീണ്ട വിവരണം നൽകിക്കാണാം. പിൽക്കാലക്കാരായ യഹൂദികളിലും ചില സ്നാന സമ്പ്രദായങ്ങൾ ഉണ്ടായിരുന്നുവെന്നും ഈസാ നബി (അ)ക്ക് ശേഷം ക്രിസ്ത്യാനികളിലും പലതരം സ്നാനങ്ങൾ കടന്നുകൂടിയിട്ടുണ്ടെന്നും അതിൽ നിന്ന് വ്യക്തമാകുന്നു. അതിലെ ചുരുക്കം ചില വാകൃങ്ങൾ ഉദ്ധരിക്കാം:***

***(1) ക്രിസ്തുവിന് ഏകദേശം 250 കൊല്ലം മുമ്പെഴുതിയ ഒരു ഗ്രന്ഥത്തിലാണ് സ്നാനം 'സ്നാനം കഴിക്കൽ' എന്നീ അർത്ഥമുള്ള പദം ആദ്യമായി കാണുന്നത്.***

***(2) ബപ്തിസൈൻ (Baptisain)എന്ന പദം യഹൂദാചാരപ്രകാരമുള്ള ശുദ്ധീകരണത്തെ കുറിക്കുന്നു.***

***(3) യോഹന്നാൻ സ്നാപകന്റെ അടുക്കൽ സ്നാനം കഴിപ്പിച്ചവർ അതിന് ബപ്തിസം (Baptism)എന്ന് പേർ പറഞ്ഞ് കൊണ്ട് ക്രിസ്ത്യാനികളും ആ പേർ സ്വീകരിച്ചു.***

***(4) ഏതായാലും ആദ്യം ഇത് യഹൂദികളുടെ ശുദ്ധീകരണത്തെ മാത്രം കുറിക്കുന്നതായിരുന്നു.***

***(5) ക്രൈസ്തവസ്നാനം ആത്മീയമാണ് യേശുവിന്റെ ശേഷമാണിത് നടപ്പിലായത്.***

***(6) പുതിയ നിയമത്തിൽ സ്നാനത്തിന്റെ വിധം വിശദമാക്കിയിട്ടില്ല അതിൽ ഭിന്നാഭിപ്രായമാണുള്ളത്***

***(7) ജ്ഞാന സ്നാനം മരിച്ചവനെ തൊട്ട് അശുദ്ധനായവന്റെ ശുദ്ധീകരണം, മാനസാന്തര സ്നാനം, ശിശുസ്നാനം എന്നിങ്ങനെ സ്നാനങ്ങൾ പലതുണ്ട്. (വേ.പു.നി – 'സ്നാനം' എന്ന ശീർഷകം നോക്കുക)***

أَمْ تَقُولُونَ إِنَّ إِبْرَٰهِـۧمَ وَإِسْمَـٰعِيلَ وَإِسْحَـٰقَ وَيَعْقُوبَ وَٱلْأَسْبَاطَ كَانُوا۟ هُودًا أَوْ نَصَـٰرَىٰ ۗ قُلْ ءَأَنتُمْ أَعْلَمُ أَمِ ٱللَّهُ ۗ وَمَنْ أَظْلَمُ مِمَّن كَتَمَ شَهَـٰدَةً عِندَهُۥ مِنَ ٱللَّهِ ۗ وَمَا ٱللَّهُ بِغَـٰفِلٍ عَمَّا تَعْمَلُونَ ﴿١٤٠﴾

**﴿140﴾ അതല്ല, നിങ്ങൾ പറയുന്നുവോ: നിശ്ചയമായും ഇബ്റാഹീമും, ഇസ്മാഈലും, ഇസ്ഹാകും, യഅ്കൂബും സന്തതികളും യഹൂദികളോ, അല്ലെങ്കിൽ നസ്റാനി [ക്രിസ്ത്യാനി]കളോ ആയിരുന്നു എന്ന്?! നീ പറയുക: 'നിങ്ങളാണോ ഏറ്റവും അറിയുന്നവർ, അതല്ല അല്ലാഹുവോ?! അല്ലാഹുവിങ്കൽ നിന്ന് (സിദ്ധിച്ചതായി) തന്റെ പക്കലുള്ള വല്ല സാക്ഷ്യത്തെയും, മറച്ചു വെച്ചവനെക്കാൾ അധികം അക്രമി ആരുണ്ട്? നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി അല്ലാഹു അശ്രദ്ധനൊന്നുമല്ല.'**

---

﴿139﴾ قُلْ നീ പറയുക أَتُحَاجُّونَنَا നിങ്ങൾ ഞങ്ങളോട് ന്യായവാദം (തർക്കം) നടത്തുകയോ فِي اللَّهِ അല്ലാഹുവി(ന്റെ കാര്യത്തി)ൽ وَهُوَ رَبُّنَا അവൻ ഞങ്ങളുടെ റബ്ബാണ് وَرَبُّكُمْ നിങ്ങളുടെ റബ്ബുമാണ്, നിങ്ങളുടെയും റബ്ബാണ് وَلَنَا ഞങ്ങൾക്കായിരിക്കും, ഞങ്ങൾക്കുണ്ടായിരിക്കും أَعْمَالُنَا ഞങ്ങളുടെ കർമങ്ങൾ وَلَكُمْ നിങ്ങൾക്കുണ്ടായിരിക്കും أَعْمَالُكُمْ നിങ്ങളുടെ കർമങ്ങൾ وَنَحْنُ ഞങ്ങളാവട്ടെ لَهُ അവന് مُخْلِصُونَ നിഷ്കളങ്കരാകുന്നു ﴿140﴾ أَمْ تَقُولُونَ അതല്ല നിങ്ങൾ പറയുന്നുവോ إِنَّ إِبْرَاهِيمَ നിശ്ചയമായും ഇബ്റാഹീം وَإِسْمَاعِيلَ ഇസ്മാഈലും وَإِسْحَاقَ ഇസ്ഹാകും وَيَعْقُوبَ യഅ്കൂബും وَالْأَسْبَاطَ (യഅ്കൂബ്) സന്തതികളും كَانُوا അവരായിരുന്നു(എന്ന്) هُودًا ജൂതൻമാർ أَوْ نَصَارَى അല്ലെങ്കിൽ ക്രിസ്ത്യാനികൾ قُلْ നീ പറയുക أَأَنتُمْ നിങ്ങളോ أَعْلَمُ അധികം അറിയുന്നവർ أَمِ اللَّهُ അതോ അല്ലാഹുവോ وَمَنْ ആരാണ് أَظْلَمُ അധികം അക്രമി مِمَّن كَتَمَ മറച്ചുവെച്ചവനെക്കാൾ شَهَادَةً ഒരു സാക്ഷ്യം, വല്ല സാക്ഷ്യത്തെയും عِندَهُ തന്റെ പക്കലുള്ള مِنَ اللَّهِ അല്ലാഹുവിൽ നിന്ന് وَمَا اللَّهُ അല്ലാഹു അല്ലതാനും بِغَافِلٍ അശ്രദ്ധനേ عَمَّا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി.

---

ജൂതമതമോ, ക്രിസ്തീയ മതമോ സ്വീകരിച്ചെങ്കിലേ രക്ഷയുള്ളൂ, ഞങ്ങളുടെ വേദവും മതവുമാണ് മുമ്പേയുള്ളത്. നമ്മുടെയെല്ലാം പിതാക്കളായ ഇബ്റാഹീം നബി തുടങ്ങിയവരുടെ മതമാണ് ഞങ്ങൾ സ്വീകരിച്ചുവരുന്നത്, അതുകൊണ്ട് യഥാർത്ഥ സൻമാർഗികൾ ഞങ്ങളാണ്. എന്നിങ്ങിനെയുള്ള വേദക്കാരുടെ ന്യായവാദങ്ങൾക്കും കുതർക്കങ്ങൾക്കുമുള്ള മറുപടിയാണ് ഈ വചനങ്ങളിൽ. യഹൂദികളെയും

ക്രിസ്ത്യാനികളെയും പൊതുവിൽ ബാധിക്കുന്നതാണ് മറുപടി. ആദ്യത്തെ വചനത്തിന്റെ ചുരുക്കസാരം ഇങ്ങിനെ മനസ്സിലാക്കാം: അല്ലാഹു നമ്മിൽ ഒരു കൂട്ടരുടെ മാത്രം റബ്ബല്ല. രണ്ട് കൂട്ടരുടെയും റബ്ബാണവൻ. എല്ലാവരുടെയും കർമഫലങ്ങൾ അവരവർ തന്നെ അനുഭവിക്കുകയും വേണം. ഒരു കൂട്ടരുടെ ചെയ്തികളെപ്പറ്റി മറ്റേ കൂട്ടർക്ക് ബാധ്യതയൊന്നുമില്ല. അവന്റെ ആരാധനയിൽ കളങ്കം ചേർക്കുകയും, അവന്റെ മതശാസനകളിൽ മായം ചേർക്കുകയും ചെയ്യുന്നവർ നമ്മിൽ ആരാണോ അവർ പിഴച്ചവരും, അവയിൽ നിഷ്കളങ്കത പാലിക്കുന്നവർ ആരോ അവർ നേർമാർഗികളുമായിരിക്കും. ആരാധനയിലാകട്ടെ, മതശാസനകളിലാകട്ടെ, കളങ്കവും കാപട്യവും കലർത്തുന്ന പതിവ് ഞങ്ങൾക്കില്ല നിങ്ങൾക്കാണുള്ളത്. എന്നിരിക്കെ നിങ്ങളുടെ ന്യായവാദങ്ങൾക്കും തർക്കങ്ങൾക്കും ഒരർത്ഥവുമില്ല.

രണ്ടാമത്തെ വചനത്തിലെ ആശയം ഇങ്ങിനെ വിവരിക്കാം : നമ്മുടെ പിതാക്കളും, മുൻ പ്രവാചകൻമാരുമായിരുന്ന അവരൊക്കെ യഹൂദികളോ ക്രിസ്ത്യാനികളോ ആയിരുന്നുവെന്നാണോ നിങ്ങൾ പറയുന്നത്? അവരാരും യഹൂദികളോ ക്രിസ്ത്യാനികളോ ആയിരുന്നില്ല. ഇസ്റാഈല്യരുടെ ഉത്ഭവം തന്നെ ഇബ്റാഹീം, ഇസ്മാഈൽ, ഇസ്ഹാക് (അ) എന്നിവരുടെ ശേഷം യഅ്ക്വൂബ് (അ) മുതൽക്കാണ്. മൂസാ നബി (അ)യുടെ തൗറാത്താണെങ്കിൽ, പിന്നീട് വളരെ കാലത്തിന് ശേഷം അവതരിച്ചതും. യഹൂദമതമാകട്ടെ, അത് തൗറാത്തിനെമാത്രം പ്രമാണമാക്കി ക്കൊണ്ടുള്ളതുമല്ല. പിന്നീട് നിലവിൽ വന്ന യഹൂദ പണ്ഡിത സഭയാൽ ആവിഷ്കൃതമായ ആചാരമുറകളനുസരിച്ചാണുള്ളത്. ക്രിസ്ത്യാനികളെക്കുറിച്ച് പറയുകയാണെങ്കിൽ അവർ ഈസ നബി (അ) യുടെ അനുയായികളെന്നാണല്ലോ വാദിക്കുന്നത്. അദ്ദേഹത്തന്റെ ജനനം മേൽപറഞ്ഞവരുടെ ശേഷം എത്രയോ കാലം കഴിഞ്ഞിട്ടാണ്. അവർ ആചരിച്ചുവരുന്ന മതമാകട്ടെ അദ്ദേഹത്തിന്റെയോ അദ്ദേഹം കൊണ്ടുവന്ന ഇൻജീലിന്റെയോ അദ്ധ്യാപനങ്ങളെ അടിസ്ഥാനമാക്കിയുള്ളതുമല്ല. അദ്ദേഹത്തിന് ശേഷം നിലവിൽ വന്ന ക്രിസ്തീയ സഭകളാൽ ആവിഷ്കരിക്കപ്പെട്ട ചില പുതിയ സിദ്ധാന്തങ്ങളെ അടിസ്ഥാനമാക്കിയുള്ളതുമാകുന്നു. വാസ്തവം ഇതെല്ലാമായിരിക്കെ, ആ വാദത്തിന് എന്താണർത്ഥമുള്ളത്? ആ പ്രവാചകൻമാരൊക്കെ നിങ്ങളുടെ മതം ആചരിക്കുന്നവരായിരുന്നുവെന്ന് നിങ്ങൾ പറയുന്നു. അല്ലെന്ന് അല്ലാഹുവും പറയുന്നു. ആർ പറയുന്നതായിരിക്കും ശരി?! ആർക്കാണ് വാസ്തവം കൂടുതൽ അറിയുക? നിങ്ങൾക്കോ അല്ലാഹുവിനോ?! അല്ലാഹുവിന് തന്നെ; സംശയമില്ല. അല്ലാഹുവിങ്കൽ നിന്ന് അവന്റെ പ്രവാചകൻമാരും വേദഗ്രന്ഥങ്ങളും മുഖേന ലഭിച്ചിട്ടുള്ള സത്യസാക്ഷ്യങ്ങളെ വെളിപ്പെടുത്താതെ, സ്വാർത്ഥ ലാഭങ്ങളെയും, തന്നിഷ്ടങ്ങളെയും ലക്ഷ്യമാക്കി പുതിയ നിയമങ്ങൾ നിർമിച്ചും ദുർവ്യാഖ്യാനം ചെയ്തും യഥാർത്ഥം മൂടിവെക്കുന്ന നിങ്ങളെക്കാൾ അക്രമം പ്രവർത്തിക്കുന്നവർ വേറെ ആരാണുള്ളത്? ഇതൊന്നും അല്ലാഹു അറിയുകയോ ശ്രദ്ധിക്കുകയോ ചെയ്യുന്നില്ലെന്ന് കരുതേണ്ടാ. അവന്റെ മുമ്പിൽ നിങ്ങൾ ശരിക്കും ഉത്തരം പറയേണ്ടിവരുമെന്ന് ഓർത്തുകൊള്ളുക!

മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു: يَاأَهْلَ الْكِتَابِ لِمَ تُحَاجُّونَ فِي إِبْرَاهِيمَ..... أَفَلَا تَعْقِلُونَ (ഹേ വേദക്കാരേ, എന്തിനാണ് ഇബ്റാഹീമിന്റെ കാര്യത്തിൽ നിങ്ങൾ ന്യായവാദം നടത്തുന്നത്? തൗറാത്തും ഇൻജീലും അദ്ദേഹത്തിന് ശേഷമല്ലാതെ അവതരിപ്പിക്കപ്പെട്ടിട്ടില്ലല്ലോ! അപ്പോൾ നിങ്ങൾ ബുദ്ധി ഉപയോഗിച്ച് ചിന്തിക്കുന്നില്ലേ?! (ആലുഇംറാൻ 65) പ്രവാചകൻമാർ മുഖേനയോ വേദഗ്രന്ഥം മുഖേനയോ സ്ഥാപിതമായ

വാസ്തവങ്ങൾക്ക് നിരക്കാത്ത വിധിനിയമങ്ങളും സിദ്ധാന്തങ്ങളും മതത്തിന്റെ പേരിൽ വെച്ച് കെട്ടുന്ന പണ്ഡിതൻമാരെ - അവർ യഹൂദികളോ ക്രിസ്ത്യാനികളോ, മുസ്‌ലിംകളോ മറ്റോ എന്ന വ്യത്യാസം കൂടാതെ-പ്രത്യേകം ബാധിക്കുന്ന ഒരു കനത്ത താക്കീതാണ് ..... وَمَنۡ أَظۡلَمُ مِمَّن كَتَمَ شَهَٰدَةً عِندَهُۥ (അല്ലാഹുവിങ്കൽ നിന്ന് തന്റെ പക്കൽ സിദ്ധിച്ചിട്ടുള്ള വല്ല സാക്ഷ്യത്തെയും മറച്ചുവെക്കുന്നവനെക്കാൾ അക്രമി ആരാണുള്ളത്...) എന്നുള്ള വാക്യം. അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ, ആമീൻ.

تِلۡكَ أُمَّةٞ قَدۡ خَلَتۡۖ لَهَا مَا كَسَبَتۡ وَلَكُم مَّا كَسَبۡتُمۡۖ وَلَا تُسۡـَٔلُونَ عَمَّا كَانُواْ يَعۡمَلُونَ ﴿١٤١﴾

**﴾141﴿ അതൊരു സമുദായം - അത് (കാലം) കഴിഞ്ഞുപോയി**

**അത് സമ്പാദിച്ചുവെച്ചത് അതിനുണ്ടായിരിക്കും. നിങ്ങൾ സമ്പാദിച്ചുവെച്ചത് നിങ്ങൾക്കുമുണ്ടായിരിക്കും. അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനെപ്പറ്റി നിങ്ങൾ ചോദിക്കപ്പെടുന്നതുമല്ല.**

---

﴾141﴿ تِلۡكَ അത് أُمَّةٌ ഒരു സമുദായം قَدۡخَلَتۡ അത് കഴിഞ്ഞുപോയി لَهَا അതിനുണ്ടായിരിക്കും مَاكَسَبَتۡ അത് സമ്പാദിച്ചത് وَلَكُمۡ നിങ്ങൾക്കുണ്ടായിരിക്കും مَا كَسَبۡتُمۡ നിങ്ങൾ സമ്പാദിച്ചത് وَلَاتُسۡأَلُونَ നിങ്ങൾ ചോദിക്കപ്പെടുന്നതല്ല عَمَّاكَانُوا അവർ ആയിരുന്നതിനെപ്പറ്റി يَعۡمَلُونَ അവർ പ്രവർത്തിക്കും

---

ഇതേ മാതിരി ഒരു വചനം 134-ൽ മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. അവിടെ കൊടുത്ത വിവരണം ഇവിടെയും ഓർമിക്കുക. ഇബ്‌റാഹീം നബി (അ) തുടങ്ങി മേൽ പ്രസ്താവിച്ച ആ പ്രവാചകൻമാരെ ചൂണ്ടിക്കൊണ്ട് തന്നെയാണ് അവിടെയും ഇവിടെയും ഈ പ്രസ്താവനയുള്ളത്. 40-ാം വചനം മുതൽ ഇതുവരെയുള്ള വചനങ്ങൾ മിക്കവാറും വേദക്കാരെയും, അവരുടെ ചെയ്തികളെയും സംബന്ധിക്കുന്നവയായിരുന്നു. അടുത്ത വചനം മുതൽ സംസാരഗതി മറ്റൊരു ഭാഗത്തേക്ക് നീങ്ങുകയാണ്.

## വിഭാഗം - 17

## ജുസ്ഉ് - 2

മക്കാ ജീവിതകാലത്ത് നബി ﷺ ക്വിബ്‌ലഃയായി (അഭിമുഖകേന്ദ്രമായി) നമസ്കാരത്തിൽ അംഗീകരിച്ചുപോന്നത് കഅ്ബഃയായിരുന്നുവെന്നും, ബൈത്തുൽ മുക്വദ്ദസായിരുന്നുവെന്നും അതല്ല, രണ്ടിനെയും അഭിമുഖീകരിച്ചുകൊണ്ടായിരുന്നു നമസ്കരിച്ചിരുന്നതെന്നുമൊക്കെ അഭിപ്രായങ്ങൾ കാണാം. ഏതായാലും അത് അല്ലാഹുവിൽ നിന്നുള്ള വല്ല പ്രത്യേക കൽപനയും അനുസരിച്ചായിരുന്നുവോ, അല്ലേ എന്നുള്ളതിന് പറയത്തക്ക തെളിവുകളൊന്നുമില്ല. മദീനയിൽ ചെന്ന ശേഷം പതിനാറോ പതിനേഴോ മാസക്കാലം ബൈത്തുൽ മുക്വദ്ദസിനെ ക്വിബ്‌ലഃയാക്കിക്കൊണ്ടായിരുന്നു നബി ﷺ യും സത്യവിശ്വാസികളും നമസ്കരിച്ചിരുന്നത്. മദീന ജൂതൻമാരുടെ അധിവാസകേന്ദ്രമായിരുന്നത്കൊണ്ട് അവരെ ഇസ്‌ലാമിലേക്ക് ആകർഷിക്കുവാനുള്ള

ഒരു മാർഗമെന്ന നിലക്ക് കൂടിയായിരുന്നു അതെന്ന് പറയപ്പെടുന്നു. ഇതും അല്ലാഹുവിങ്കൽ നിന്നുള്ള വല്ല കൽപന പ്രകാരമായിരുന്നുവോ അല്ലേ എന്ന് ഉറപ്പിക്കത്തക്ക തെളിവുകൾ കാണുന്നില്ല. എങ്കിലും അല്ലാഹുവിങ്കൽ നിന്ന് വഹ്‌യ് മൂലമുള്ള ഒരു നിർദ്ദേശമനുസരിച്ചായിരുന്നു ഇതെന്ന് അടുത്ത വചനത്തിൽ നിന്ന് മനസ്സിലാകുന്നുവെന്ന് മാത്രം. വാസ്തവം അല്ലാഹുവിനറിയാം.

യഹൂദികളാകട്ടെ, ഇതിൽ നിന്ന് മുതലെടുക്കുവാൻ തുടങ്ങി. മുഹമ്മദും കൂട്ടരും ഞങ്ങളുടെ ക്വിബ്‌ലഃ സ്വീകരിച്ചത് ഞങ്ങളുടെ മാർഗം ശരിയാണെന്നുള്ളതു കൊണ്ടാണല്ലോ. ആ സ്ഥിതിക്ക് ഞങ്ങളെ അവരുടെ പുതിയ മതത്തിലേക്ക് അങ്ങോട്ട് ക്ഷണിക്കുകയല്ല-അവർ ഞങ്ങളുടെ മതത്തിലേക്ക് ഇങ്ങോട്ട് വരികയാണ് - വേണ്ടത് എന്നും മറ്റും അവർ അഹങ്കരിക്കുകയുണ്ടായി. അതേ അവസരത്തിൽ, അറബികളായ മുസ്‌ലിംകൾക്കോ? കഅ്ബയോടുള്ള അചഞ്ചലമായ ബഹുമാനവും, യഹൂദികളുടെ ദുഷ്പ്രചാരണവും അഹങ്കാരവും കാരണം വളരെ മനഃപ്രയാസവും നബി തിരുമേനിﷺയെ സംബന്ധിച്ചിടത്തോളം കഅ്ബഃയെത്തന്നെ ക്വിബ്‌ലഃയായി അംഗീകരിച്ചു കിട്ടിയാൽ കൊള്ളാമെന്ന് ആഗ്രഹവുമായി. അത് സംബന്ധിച്ച് വഹ്‌യ് വരുന്നതും പ്രതീക്ഷിച്ച് അവിടുന്ന് മേൽപോട്ട് നോക്കിക്കൊണ്ടിരിക്കുക പതിവായിരുന്നു. എങ്കിലും തിരുമേനി മൗനമവലംബിക്കുകയാണ് ചെയ്തിരുന്നത്. കൽപന കിട്ടാതെ ഒന്നും പ്രവർത്തിക്കുന്നത് ശരിയല്ലല്ലോ. അങ്ങിനെയിരിക്കെ നബിﷺയുടെ ആഗ്രഹം അനുസരിച്ച് ക്വുർആൻ അവതരിക്കുകയും കൽപന കിട്ടുകയും ചെയ്തു. ഇതോടുകൂടി, ഇസ്‌ലാമിന്റെ ശത്രുക്കളിൽ നിന്ന് പുതിയ ആരോപണങ്ങളും ആക്ഷേപങ്ങളും ഉയർന്നു. ജനങ്ങൾക്കിടയിൽ ആശയക്കുഴപ്പങ്ങളുണ്ടാക്കുവാൻ അവർ ഇതൊരു ആയുധമാക്കി. തുടർന്നുള്ള ഏതാനും വചനങ്ങളിലെ സംസാര വിഷയം ഇതാകുന്നു. അല്ലാഹു പറയുന്നു:

۞ سَيَقُولُ ٱلسُّفَهَآءُ مِنَ ٱلنَّاسِ مَا وَلَّىٰهُمۡ عَن قِبۡلَتِهِمُ ٱلَّتِي كَانُواْ عَلَيۡهَاۚ قُل لِّلَّهِ ٱلۡمَشۡرِقُ وَٱلۡمَغۡرِبُۚ يَهۡدِي مَن يَشَآءُ إِلَىٰ صِرَٰطٖ مُّسۡتَقِيمٖ ﴿١٤٢﴾

**﴾142﴿ മനുഷ്യരിൽ നിന്നുള്ള ഭോഷന്മാർ (അടുത്ത ഭാവിയിൽ) പറയും: 'ഇവർ (ഇതേവരെ) യാതൊരു ക്വിബ്‌ലഃയിൽ (നിലകൊള്ളുന്നവർ) ആയിരുന്നുവോ അതിൽ നിന്ന് ഇവരെ തിരിച്ചുവിട്ടതെന്താണ്?' പറയുക: അല്ലാഹുവിന്റെതാണ് ഉദയ സ്ഥാനവും, അസ്തമയ സ്ഥാനവും അവൻ ഉദ്ദേശിക്കുന്നവരെ അവൻ നേരെയുള്ള [ചൊവ്വായ] പാതയിലേക്ക് വഴി ചേർക്കുന്നതാണ്.**

---

﴾142﴿ سَيَقُولُ പറഞ്ഞേക്കും, വഴിയെ പറയും السُّفَهَاءُ ഭോഷന്മാർ مِنَ النَّاسِ മനുഷ്യരിൽ നിന്ന് مَاوَلاهُمْ അവരെ തിരിച്ചതെന്താണ് عَنْقِبْلَتِهِمُ അവരുടെ ക്വിബ്‌ലഃയിൽ നിന്ന് الَّتِي كَانُوا അവർ ആയിരുന്നതായ عَلَيْهَا അതിൽ (നിലകൊള്ളുന്നവർ) قُلْ നീ പറയുക لِلَّهِ അല്ലാഹുവിന്റേതാണ് الْمَشْرِقُ ഉദയസ്ഥാനം وَالْمَغْرِبُ അസ്തമയസ്ഥാനവും يَهْدِي അവൻ വഴിചേർക്കുന്നു,

മാർഗദർശനം നൽകുന്നു مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ إِلَىٰ صِرَاطٍ പാതയിലേക്ക് مُسْتَقِيمٍ നേരെയുള്ള, ചൊവ്വായ.

മുമ്പ് പറഞ്ഞതുപോലെ, ഏതാനും മാസക്കാലം ബൈത്തുൽ മുഖദ്ദസ് ഖിബ്‌ലഃയായി സ്വീകരിക്കപ്പെട്ടതിന് ശേഷം കഅ്ബഃയെ സ്ഥിരം ഖിബ്‌ലഃയാക്കി നിയമിച്ചുകൊണ്ടവതരിച്ച വചനങ്ങളാണ് ഇതും തുടർന്നുള്ള ചില വചനങ്ങളും. ഖിബ്‌ലഃമാറ്റി നിശ്ചയിച്ചുകൊണ്ടുള്ള യഥാർത്ഥ കൽപന അടുത്ത രണ്ടാമത്തെ (144-ാം) വചനത്തിലാണുള്ളത്. അതിന് മുമ്പ് തന്നെ ആ മാറ്റത്തെത്തുടർന്ന് ശത്രുപക്ഷക്കാരിൽ നിന്നുണ്ടാവാൻ പോകുന്ന ആരോപണങ്ങളെപ്പറ്റി അല്ലാഹു മുൻകൂട്ടി അറിയിക്കുകയാണ്. അതു കൊണ്ടാണ് അടുത്ത ഭാവിയിൽ പറയും എന്ന അർത്ഥത്തിലുള്ള سَيَقُولُ എന്ന വാക്ക് ഉപയോഗിച്ചത്. ആരോപണങ്ങൾക്കുള്ള മറുപടിയും അതോടൊപ്പം അറിയിച്ചിരിക്കുന്നു.

കൽപന വരേണ്ട താമസമേ ഉണ്ടായുള്ളൂ; ശത്രുചേരികളിൽ കോലാഹലങ്ങളും തുടങ്ങി. പൂർവ്വ പ്രവാചകന്മാരുടെ ഖിബ്‌ലഃയെ-(ബൈത്തുൽ മുഖദ്ദസിനെ) മുഹമ്മദ് പുറംതള്ളിക്കളഞ്ഞു. അതിലേക്ക് വീണ്ടും തിരിച്ചുവരാതെ ഞങ്ങളവനെ സ്വീകരിക്കുകയില്ല. എന്നും മറ്റും യഹൂദികൾ പറഞ്ഞുവന്നു. മുഹമ്മദിന് ഒന്നിലും സ്ഥിരതയില്ല. ഒരിക്കൽ തന്റെ പിതാക്കളുടെ ഖിബ്‌ലഃ(കഅ്ബഃ)വേണ്ടെന്നുവെച്ചു. ഇപ്പോഴിതാ വീണ്ടും അതുതന്നെ സ്വീകരിച്ചിരിക്കുന്നു. കുറെ കഴിയുമ്പോൾ, ഇതുപോലെ ഞങ്ങളുടെ (വിഗ്രഹ)മതത്തിലേക്കുതന്നെ അവൻ തിരിച്ചുവന്നേക്കും. എന്നിങ്ങിനെ അറബി മുശ്‌രിക്കുകളും, കപടവിശ്വാസികൾക്ക് സ്വന്തമായ ഒരുറച്ച നിലപാടില്ലാത്തതുകൊണ്ട് അവസരം പോലെ അവരും അതെല്ലാം ഏറ്റുപാടുകയും ചെയ്തു.

അധികം ഒച്ചപ്പാടുണ്ടാക്കിയതും, ദുർബ്ബലഹൃദയരായ മുസ്‌ലിംകളിൽ ആശയക്കുഴപ്പം സൃഷ്ടിക്കുവാൻ കാരണമാക്കിയതും ചില യഹൂദികളായിരുന്നു. മുഹമ്മദിന്റെ മതം അല്ലാഹുവിൽ നിന്നുള്ളതല്ല. ആണെന്നുണ്ടെങ്കിൽ ഒരിക്കൽ നടപ്പാക്കിയ നിയമം അവൻ പിന്നീട് മാറ്റുകയില്ല (*) സ്വയം നിർമിക്കുന്ന മതമായതുകൊണ്ടാണ് ഇങ്ങിനെ മാറ്റേണ്ടി വരുന്നത് എന്ന് പറഞ്ഞുകൊണ്ട് അവർ അവരെ ആശയകുഴപ്പത്തിലാക്കിയിരുന്നു. ചുരുക്കിപ്പറഞ്ഞാൽ ഖിബ്‌ലഃ മാററിയത് നിമിത്തം മതത്തിന്റെ അടിത്തറ തന്നെ പൊളിഞ്ഞുപോയതായി ശത്രുക്കൾ വ്യാഖ്യാനിച്ചുകൊണ്ടിരുന്നു. ഈ ആരോപണങ്ങളെക്കുറിച്ചോ, അവയുടെ വക്താക്കളെക്കുറിച്ചോ വിശദീകരണമൊന്നും കൂടാതെ അവയെല്ലാം ഉൾക്കൊള്ളുന്ന ഒരൊറ്റവാക്യംകൊണ്ട് അല്ലാഹു മതിയാക്കിയിരിക്കുകയാണ്. .....سَيَقُولُ السُّفَهَاءُ (മനുഷ്യരിൽ നിന്നുള്ള ഭോഷൻമാർ പറയും : ഇവർ ഇതേവരെ നിലകൊണ്ടിരുന്നതായ ഖിബ്‌ലഃയിൽ നിന്ന് ഇവരെ തിരിച്ചു വിട്ടതെന്താണെന്ന്) ആ ആരോപണങ്ങളെല്ലാം തനി ഭോഷത്വമാണെന്നും, ഒന്നും മറുപടി അർഹിക്കുന്നില്ലെന്നും സാരം. അവയത്രയും

***(*) മതപരമായ ഒരു വിധി മാറ്റി അതിന്റെ സ്ഥാനത്ത് മറ്റൊരു വിധി കൊണ്ടു വരുക എന്ന അർത്ഥത്തിലുള്ള 'നസ്ഖ്'(نسخ) നെ യഹൂദികൾ പാടേ നിഷേധിച്ചിരുന്നു. ഇതിനെപ്പറ്റി 106-ാം വചനത്തിലും വ്യാഖ്യാനത്തിലും മുഖവുരയിലും മുമ്പ് വിവരിച്ചിട്ടുണ്ട്.***

നിരർത്ഥങ്ങളാണെന്ന് കാണിക്കുന്ന ഒരു യാഥാർത്ഥ്യം അവരെ ഓർമിപ്പിക്കുവാൻ നബിﷺയോട് കൽപിക്കുകയും ചെയ്തിരിക്കുന്നു. قُلْ لِلَّهِ الْمَشْرِقُ وَالْمَغْرِبُ (പറയുക: അല്ലാഹുവിനുള്ളതാണ് ഉദയസ്ഥാനവും അസ്തമയ സ്ഥാനവും)കിഴക്കും പടിഞ്ഞാറുമെല്ലാം- ഭൂമിയുടെ മുഴുവൻ ഭാഗവും – അല്ലാഹുവിനുള്ളതാണ്. ഏതെങ്കിലും ഒരു നിശ്ചിത സ്ഥാനം ക്വിബ്ലഃയാക്കി ആ ഭാഗത്തേക്ക് തിരിയുവാൻ അവൻ കൽപിച്ചാൽ അങ്ങോട്ട് തിരിയണമെന്നല്ലാതെ ഇന്നഭാഗത്തേക്ക് തിരിയൽ അനിവാര്യമാണെന്ന് വരത്തക്ക പ്രത്യേകത ഒരിടത്തിനുമില്ല എന്നാണ് ഈ വാക്യത്തിന്റെ സാരം. (115–ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ ഈ വാക്യത്തെപ്പറ്റി മുമ്പ് വിവരിച്ചത് ഓർക്കുക)

ഇന്ന ഭാഗത്തേക്കു തിരിയണം എന്നു അല്ലാഹു കൽപിച്ചാൽ യുക്തിമത്തായ ചില തത്വങ്ങൾ അതിലുണ്ടായിരിക്കുമെന്ന് തീർച്ചയാണ്. അത് ചോദ്യം ചെയ്യുവാൻ മനുഷ്യർക്ക് അധികാരമില്ല. നിരുപാധികം ആ കൽപന അനുസരിക്കലാണ് മനുഷ്യരുടെ കടമ. അതാണ് നേർക്കുനേരെയുള്ള മാർഗം. ആ മാർഗമാണ് ഞങ്ങൾ സ്വീകരിച്ചിരിക്കുന്നത്. അല്ലാഹു ഉദ്ദേശിച്ചവർക്കേ അതിനുള്ള ഭാഗ്യം ലഭിക്കുകയുള്ളൂ. അങ്ങിനെ ഇബ്റാഹീം നബി(അ)യാൽ തൗഹീദിന്റെ കേന്ദ്രമായി സ്ഥാപിക്കപ്പെട്ട കഅ്ബഃയെ ക്വിബ്ലഃയാക്കുവാനുള്ള ഭാഗ്യം അല്ലാഹു ഞങ്ങൾക്ക് തന്നനുഗ്രഹിച്ചിരിക്കുന്നു. എന്നൊക്കെയാണ് ....يَهْدِي مَنْ يَشَاءُ (അല്ലാഹു ഉദ്ദേശിക്കുന്നവരെ അവൻ നേരായ പാതയിലേക്ക് വഴി കാട്ടുന്നു) എന്ന വാക്യത്തിലടങ്ങിയ ആശയം. സത്യവിശ്വാസികളോട് അല്ലാഹു പറയുന്നു:

وَكَذَٰلِكَ جَعَلْنَٰكُمْ أُمَّةً وَسَطًا لِّتَكُونُوا۟ شُهَدَآءَ عَلَى ٱلنَّاسِ وَيَكُونَ ٱلرَّسُولُ عَلَيْكُمْ شَهِيدًا ۗ وَمَا جَعَلْنَا ٱلْقِبْلَةَ ٱلَّتِى كُنتَ عَلَيْهَآ إِلَّا لِنَعْلَمَ مَن يَتَّبِعُ ٱلرَّسُولَ مِمَّن يَنقَلِبُ عَلَىٰ عَقِبَيْهِ ۚ

﴾143﴿ **അപ്രകാരം, നാം നിങ്ങളെ ഒരു മദ്ധ്യമ (അഥവാ ഉത്തമ) സമുദായമാക്കുകയും ചെയ്തിരിക്കുന്നു. നിങ്ങൾ മനുഷ്യരുടെ മേൽ സാക്ഷ്യം വഹിക്കുന്നവരായിരിക്കുവാനും, നിങ്ങളുടെ മേൽ റസൂൽ സാക്ഷ്യം വഹിക്കുന്നവനായിരിക്കുവാനും വേണ്ടി (യത്രെ അത്). നീ (ഇതേവരെ) യാതൊരു ക്വിബ്ലഃയിൽ (നിലകൊള്ളുന്നവൻ) ആയിരുന്നുവോ അതിനെ നാം ഏർപ്പെടുത്തിയിട്ടില്ല, (വന്നപാടെ) മടമ്പുകളിൽ തിരിഞ്ഞു (മടങ്ങി) പോകുന്നവരിൽ നിന്ന് റസൂലിനെ പിൻപറ്റുന്നവരെ നമുക്ക് (വേർതിരിച്ചു) അറിയുവാൻ വേണ്ടിയല്ലാതെ.**

وَإِن كَانَتْ لَكَبِيرَةً إِلَّا عَلَى ٱلَّذِينَ هَدَى ٱللَّهُ ۗ

**അല്ലാഹു നേർമാർഗത്തിലാക്കിയവർക്കൊഴികെ അത് ഒരു വലിയ കാര്യം തന്നെയാകുന്നു.**

وَمَا كَانَ ٱللَّهُ لِيُضِيعَ إِيمَـٰنَكُمْ ۚ إِنَّ ٱللَّهَ بِٱلنَّاسِ لَرَءُوفٌ رَّحِيمٌ ﴿١٤٣﴾

**നിങ്ങളുടെ സത്യവിശ്വാസം പാഴാക്കിക്കളയുവാൻ അല്ലാഹു (വിന് ഉദ്ദേശ്യം)ഇല്ല. നിശ്ചയമായും അല്ലാഹു മനുഷ്യരോട് ദയാലുവും കരുണാനിധിയും തന്നെ.**

---

﴿143﴾ وَكَذَٰلِكَ അപ്രകാരം جَعَلْنَاكُمْ നിങ്ങളെ നാം ആക്കി أُمَّةً ഒരു സമുദായം وَسَطًا മദ്ധ്യമ, മദ്ധ്യനിലയിലുള്ള (ഉത്തമ) لِتَكُونُوا നിങ്ങളായിരിക്കുവാൻ വേണ്ടി شُهَدَاءَ സാക്ഷികൾ عَلَى النَّاسِ മനുഷ്യർക്ക്, മനുഷ്യരുടെമേൽ وَيَكُونَ الرَّسُولُ റസൂൽ ആയിരിക്കുവാനും عَلَيْكُمْ നിങ്ങൾക്ക്, നിങ്ങളുടെ മേൽ شَهِيدًا സാക്ഷി وَمَا جَعَلْنَا നാം ആക്കി (ഏർപ്പെടുത്തി)യിട്ടില്ല الْقِبْلَةَ الَّتِي യാതൊരു ക്വിബ്‌ലഃയെ كُنتَ നീ ആയിരുന്നു عَلَيْهَا അതിൽ إِلَّا لِنَعْلَمَ നാം (നമുക്ക്) അറിയുവാനല്ലാതെ مَن يَتَّبِعُ ആർ പിൻപറ്റുമെന്ന്, പിൻപറ്റുന്നതാരെന്ന് الرَّسُولَ റസൂലിനെ مِمَّن يَنقَلِبُ മറിഞ്ഞു(തിരിഞ്ഞു മടങ്ങി)പോകുന്നവരിൽ നിന്ന് عَلَىٰ عَقِبَيْهِ തന്റെ കുതി(മടമ്പ്)കാലുകളിൽ وَإِن كَانَتْ അത് ആയിരിക്കുന്നു لَكَبِيرَةً ഒരു വലിയ കാര്യം തന്നെ إِلَّا ഒഴികെ عَلَى الَّذِينَ യാതൊരുവരുടെ മേൽ هَدَى اللَّهُ അല്ലാഹു നേർമാർഗത്തിലാക്കി وَمَا كَانَ اللَّهُ അല്ലാഹു (തയ്യാർ)ഇല്ല. അല്ലാഹു (ഉദ്ദേശിക്കുന്നവൻ) അല്ല لِيُضِيعَ വിഫലമാക്കുന്നതിന് إِيمَانَكُمْ നിങ്ങളുടെ വിശ്വാസത്തെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു بِالنَّاسِ മനുഷ്യരോട് لَرَءُوفٌ ദയയുള്ളവൻതന്നെ رَحِيمٌ കാരുണ്യമുള്ളവനും.

---

ഈ വചനത്തിൽ പല വിഷയങ്ങളും അടങ്ങിയിക്കുന്നു. അവ ഇങ്ങിനെ വിവരിക്കാം:

**(ഒന്ന്)** ക്വിബ്‌ലഃയുടെ കാര്യത്തിൽ നിങ്ങളെ അല്ലാഹു നേർമാർഗത്തി ലാക്കിയിട്ടുള്ളത്പോലെ, നിങ്ങളെ അവൻ ഒരു ഉത്തമ സമുദായമാക്കുകയും ചെയ്തിരിക്കുന്നു. (وَكَذَٰلِكَ جَعَلْنَاكُمْ أُمَّةً وَسَطًا) എന്ന് അല്ലാഹു സത്യവിശ്വാസികളെ അറിയിക്കുന്നു. وَسَط (വസത്വ്)എന്ന വാക്കിന് മദ്ധ്യമം, മദ്ധ്യത്തിലുള്ളത് എന്നിങ്ങനെയാണ് വാക്കർത്ഥം. ഉത്തമമായത്, ശ്രേഷ്ഠമായത്, മിതമായത് എന്നിങ്ങിനെയുള്ള ഉദ്ദേശ്യങ്ങളിൽ അത് ഉപയോഗിക്കപ്പെടുന്നു. സയ്യിദ് ക്വുത്ബ് ചൂണ്ടിക്കാണിച്ചതുപോലെ, ആ വാക്കിന് ഏത് അർത്ഥം കൽപിച്ചാലും ശരി, മുസ്‌ലിം സമുദായം ആ വിശേഷണത്തിന് അർഹർതന്നെ. വിശ്വാസാചാരങ്ങളിലും, വിചാര വികാരാദികളിലുമെല്ലാം തന്നെ അവർ മറ്റു സമുദായങ്ങളെ അപേക്ഷിച്ച് മദ്ധ്യനിലയിലുള്ളവരും, ശ്രേഷ്ഠന്മാരും, മിതത്വമുള്ളവരുമാകുന്നു. ഇബ്നുജരീർ(റ)അഭിപ്രായപ്പെട്ടതുപോലെ ക്രിസ്ത്യാനികളുടെ മാതിരി മതത്തിൽ വെച്ചുകെട്ടി അതിരുകവിഞ്ഞവരോ യഹൂദികളുടെ മാതിരി മതത്തെ വെട്ടിച്ചുരുക്കിയവരോ അല്ല മുസ്‌ലിം സമുദായം. മുസ്‌ലിം സമുദായം കൊണ്ട് ഇവിടെ വിവക്ഷ നാമമാത്രമായ

മുസ്‌ലിംകളല്ലെന്നും അല്ലാഹുവും റസൂലും കാണിച്ചു തന്ന യഥാർത്ഥ ഇസ്‌ലാമിനെ അംഗീകരിച്ച മുസ്‌ലിംകളാണെന്നും പ്രത്യേകം പറയേണ്ടതില്ലല്ലോ.

**(രണ്ട്)** ഈ സമുദായത്തെ മദ്ധ്യമ സമുദായം ഉത്തമസമുദായം – ആക്കിയതിന്റെ പരിണിതഫലം അല്ലാഹു വിവരിച്ചത്: നിങ്ങൾ മനുഷ്യരുടെ മേൽ സാക്ഷ്യം വഹിക്കുന്നവരും റസൂൽ നിങ്ങളുടെ മേൽ സാക്ഷ്യം വഹിക്കുന്ന ആളും ആയിത്തീരുവാൻവേണ്ടി(....... لِتَكُونُوا شُهَدَاءَ عَلَى النَّاسِ ) എന്നാണ്. ഈ സാക്ഷ്യം കൊണ്ടുള്ള വിവക്ഷയെപ്പറ്റി ഒന്നിലധികം പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെട്ടു കാണാം. ഇഹത്തിൽവെച്ചുള്ള സാക്ഷ്യമാണെന്നും, പരലോകത്ത് വെച്ചുള്ള സാക്ഷ്യമാണെന്നും ഇഹത്തിലും പരത്തിലും വെച്ചുള്ള സാക്ഷ്യമാണെന്നും അഭിപ്രായങ്ങളുണ്ട്. അവയുടെ ചുരുക്കം ഇങ്ങിനെ സംഗ്രഹിക്കാം:

(1) വിശ്വാസാചാരങ്ങളിലും, കർമപരമായ നടപടികളിലുമെല്ലാം മറ്റുള്ളവർക്ക് മാതൃകയും നേതൃത്വവും നൽകിക്കൊണ്ട് നിങ്ങൾ മനുഷ്യസമുദായങ്ങൾക്ക് സാക്ഷികളായിരിക്കണം. നിങ്ങളുടെ ജീവിതവും നടപടിക്രമങ്ങളും എപ്രകാരമായിരിക്കണമെന്നുള്ളതിന് നിങ്ങൾക്ക് മാതൃകയും നേതൃത്വവും നൽകികൊണ്ട് റസൂൽﷺ നിങ്ങൾക്കും സാക്ഷിയായിരിക്കും.

(2) മറ്റുള്ളവർ സന്മാർഗത്തിലാണോ, ദുർമാർഗത്തിലാണോ എന്നുള്ളതിന് നിങ്ങൾ സാക്ഷ്യം വഹിക്കേണ്ടതുണ്ട്. അഥവാ നിങ്ങളുടെ സാന്മാർഗിക ജീവിതത്തെ മാനദണ്ഡമാക്കിക്കൊണ്ടാണ് മറ്റുള്ളവരുടെ നൻമയും തിൻമയും അളക്കപ്പെടുക. നിങ്ങളുടെ നൻമയും തിൻമയുമാകട്ടെ, റസൂൽﷺ കാണിച്ചും പഠിപ്പിച്ചും തന്നതിന്റെ അടിസ്ഥാനത്തിലും അളക്കപ്പെടും.

(3) ദൃഷ്ടാന്തങ്ങളും വേദഗ്രന്ഥങ്ങളും മുഖേനയും, പ്രവാചകൻമാർ മുഖേനയും നിങ്ങൾക്ക് വേണ്ടത്ര തെളിവുകൾ ലഭിച്ചിട്ടുള്ളത്കൊണ്ട് മുൻകഴിഞ്ഞ പ്രവാചകൻമാർ അവരുടെ സമുദായങ്ങൾക്ക് സത്യമാർഗം ഇന്നതാണെന്ന് ശരിക്കും വിവരിച്ചുകൊടുത്തിരിക്കുന്നുവെന്നും, സത്യമാർഗം വിവരിച്ചുകൊടുക്കുന്നതിൽ ഒരു സമുദായത്തോടും അല്ലാഹു പിശുക്ക് കാണിച്ചിട്ടില്ലെന്നും നിങ്ങൾ പരലോകത്ത്വെച്ച് അവർക്കെതിരെ സാക്ഷികളായിരിക്കുന്നതാണ്. അഥവാ സാക്ഷ്യം വഹിക്കേണ്ടവരാണ്. പ്രവാചകന്റെയും വേദഗ്രന്ഥത്തിന്റെയും അദ്ധ്യാപനങ്ങൾ നിങ്ങൾ ശരിക്ക് പാലിച്ചി ട്ടുണ്ടോ ഇല്ലേ എന്നതിന്ന് നിങ്ങളെസ്സംബന്ധിച്ച് റസൂലും സാക്ഷ്യം വഹിക്കുന്നതാണ്. പ്രത്യക്ഷത്തിൽ പരസ്പരം വ്യത്യസ്തങ്ങളായി തോന്നുന്ന ഈ വ്യാഖ്യാനങ്ങളിലെല്ലാം അടങ്ങിയിരിക്കുന്ന അടിസ്ഥാനതത്വം എല്ലാറ്റിലും ഒന്ന് തന്നെയാണെന്ന് അൽപം ആലോചിച്ചാൽ മനസ്സിലാക്കാവുന്നതാകുന്നു. അതോടുകൂടി മറ്റൊരു വസ്തുതകൂടി ഇതിൽ നിന്ന് മനസ്സിലാക്കേണ്ടതുണ്ട്. അതായത്, ഈ സമുദായം മറ്റുള്ളവർക്ക് സാക്ഷിയായിത്തീരുന്നത് ഈ സമുദായത്തിന്റെ ശ്രേഷ്ഠതയായതോടൊപ്പം തന്നെ മറ്റു സമുദായങ്ങളെ അപേക്ഷിച്ച് ഈ സമുദായത്തിന്റെ മേലുള്ള ഒരു വമ്പിച്ച ബാധ്യതകൂടിയാണ് അത് കുറിക്കുന്നത്. കാരണം, ആ സാക്ഷ്യത്തിനുള്ള അർഹതക്ക് കളങ്കം വരുത്താതെ സൂക്ഷിക്കേണ്ടത് മുസ്‌ലിം സമുദായത്തിന്റെ കടമയാകുന്നു.

ഈ വാക്യത്തിന്റെ അർത്ഥവിശാലതയിലേക്ക് വെളിച്ചം നൽകുന്നതും, സാക്ഷ്യത്തിന്റെ ചില ഉദാഹരണങ്ങൾ ഉൾക്കൊള്ളുന്നതുമായ പല ഹദീഥുകളും രിവായത്തുകളും ക്വുർആൻ വ്യാഖ്യാന ഗ്രന്ഥങ്ങളിലും ഹദീഥ് ഗ്രന്ഥങ്ങളിലും

കാണാവുന്നതാണ്. ഉദാഹരണാർത്ഥം ചിലത് ഇവിടെ ഉദ്ധരിക്കാം:

(1) ബുഖാരി, മുസ്‌ലിം(റ)മുതലായവർ അനസ് (റ) പ്രസ്താവിച്ചതായി ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു: നബിﷺയും സ്വഹാബികളും ഒരു ജനാസയൊന്നിച്ച് (മൃതദേഹം കൊണ്ടുപോകുന്ന കൂട്ടത്തിൽ) പോകുമ്പോൾ, ആ ആളെപ്പറ്റി ആരോ പുകഴ്ത്തിപ്പറയുകയുണ്ടായി. അപ്പോൾ നബിﷺ: 'അത്‌സ്ഥിരപ്പെട്ടു' എന്ന് മൂന്ന് പ്രാവാശ്യം പറഞ്ഞു. മറ്റൊരു ജനാസയൊന്നിച്ച് പോകുമ്പോൾ ആ ആളെപ്പറ്റി മോശമായ നിലയിൽ പറയപ്പെട്ടു. അപ്പോഴും തിരുമേനി അതേമാതിരിത്തന്നെ പറഞ്ഞു. പിന്നീട് ഉമർ(റ) ഇതിനെപ്പറ്റി ചോദിച്ചപ്പോൾ തിരുമേനി പറഞ്ഞു: നിങ്ങൾ ആരെപ്പറ്റി നല്ലനിലയിൽ പുകഴ്ത്തിപ്പറയുന്നുവോ അവന് സ്വർഗം സ്ഥിരപ്പെട്ടു. നിങ്ങൾ ആരെപ്പറ്റി മോശമായ നിലയിൽ പ്രസ്താവിക്കുന്നുവോ അവന് നരകവും സ്ഥിരപ്പെട്ടു. നിങ്ങൾ ഭൂമിയിൽ അല്ലാഹുവിന്റെ സാക്ഷികളാകുന്നു. ഈ വാക്യം തിരുമേനി മൂന്ന് പ്രാവശ്യം പറയുകയുണ്ടായി. തിർമദി (റ) ഉദ്ധരിച്ച രിവായത്തിൽ, തിരുമേനി അപ്പോൾ ......وَكَذَٰلِكَ جَعَلْنَاكُمْ എന്നുള്ള ഈ വചനം അവസാനം വരെ ഓതി എന്നുകൂടിയുണ്ട്. സത്യവിശ്വാസികൾ ഒരാളെക്കുറിച്ച് സ്തുതി പറയുമ്പോൾ അയാൾ ഒരു നല്ല മനുഷ്യനാണെന്നുള്ളതിന്റെയും ഒരാളെപ്പറ്റി അവർ ദുഷിച്ച് പറയുമ്പോൾ, അയാൾ ഒരു ചീത്ത മനുഷ്യനാണെന്നുള്ളതിന്റെയും അടയാളമായിരിക്കും അത് എന്നത്രെ ഈ ഹദീഥിലടങ്ങിയ തത്വം. ഈ വിഷയത്തിൽ ഇതുപോലെ വേറെയും ചില ഹദീഥുകളും, രിവായത്തുകളും കാണാവുന്നതാണ്.

(2) ഇമാം അഹ്മദും (റ) മറ്റു ചിലരും അബൂസഈദിൽ ഖുദ്‌രീ (റ) പ്രസ്താവിച്ചതായി ഉദ്ധരിച്ച ഒരു ഹദീഥിന്റെ ചുരുക്കം ഇങ്ങിനെയാണ്: ക്വിയാമത്ത് നാളിൽ നബിമാരും അവരുടെ സമുദായങ്ങളും കൊണ്ടുവരപ്പെടും. ചിലരൊന്നിച്ച് ഒരാളോ, രണ്ടാളോ അതിലധികമോ മാത്രമായിരിക്കും ഉണ്ടായിരിക്കുക. അങ്ങനെ, ഒരു നബിയുടെ ജനതയെ വിളിച്ചു നിങ്ങൾക്ക് ഇദ്ദേഹം പ്രബോധനം ചെയ്തിരുന്നുവോ എന്ന് ചോദിക്കപ്പെടും, ഇല്ല എന്ന് അവർ ഉത്തരം പറയും. ആ നബിയോട് ചോദിക്കുമ്പോൾ അദ്ദേഹം അതെ എന്നും പറയും അപ്പോൾ അദ്ദേഹത്തോട് സാക്ഷിയായി ആരുണ്ട് എന്ന് ചോദിക്കപ്പെടും. അദ്ദേഹം : മുഹമ്മദും അദ്ദേഹത്തിന്റെ സമുദായവും ഉണ്ടെന്ന് ഉത്തരം പറയും. ഇദ്ദേഹം ആ ജനതക്ക് പ്രബോധനം നൽകിയിട്ടുണ്ടോ എന്ന് അവരോട് ചോദിക്കപ്പെടും. അവർ ഉണ്ട് എന്ന് മറുപടി പറയും. നിങ്ങൾക്ക് അതിനെപ്പറ്റി വിവരം ലഭിച്ചത് എങ്ങിനെ എന്ന് ചോദിക്കപ്പെടും. അവർ പറയും: ഞങ്ങൾക്ക് ഞങ്ങളുടെ നബി വന്ന് വിവരിച്ചു തന്നിട്ടുണ്ട്. റസൂലുകൾ അവരവരുടെ ജനങ്ങൾക്ക് പ്രബോധനം നൽകിയിട്ടുണ്ടെന്ന്. അതാണ് അല്ലാഹു പറഞ്ഞത്. .......وَكَذَٰلِكَ جَعَلْنَاكُمْ أُمَّةً (അതുപോലെ നിങ്ങളെ നാം ഒരു ഉത്തമ സമുദായമാക്കിയിരിക്കുന്നു) ഒരു രിവായത്തിൽ ഇങ്ങിനെയും കൂടി ഉണ്ട്: അപ്പോൾ മുഹമ്മദിനെ വരുത്തും, എന്നിട്ട് അദ്ദേഹത്തോട് തന്റെ സമുദായത്തെപ്പറ്റി ചോദിക്കും. അപ്പോൾ അദ്ദേഹം അവരെപ്പറ്റി വളർത്തിപ്പറയും. അവരെപ്പറ്റി അവർ മര്യാദക്കാരാണെന്ന് സാക്ഷ്യപ്പെടുത്തുകയും ചെയ്യും. ഈ ഹദീഥിലെ വിഷയം ഉൾക്കൊള്ളുന്ന വേറെയും ചില ഹദീഥുകൾ ബുഖാരിയിലും മുസ്‌ലിമിലും മററും കാണാവുന്നതാണ്.

എല്ലാ നബിമാരിലും വേദഗ്രന്ഥങ്ങളിലും വിശ്വസിക്കൽ മുസ്‌ലിംകൾക്ക് കടമയാണല്ലോ. ഇതിൽ നിന്നാണ് മറ്റുള്ള നബിമാരെയും സമുദായങ്ങളെയും സംബന്ധിച്ച് സാക്ഷ്യം വഹിക്കുവാൻ മുസ്‌ലിം സമുദായത്തിന് സാധ്യമാകുന്നത്. ചില

നബിമാരൊന്നിച്ച് ഒന്നോ രണ്ടോ അതിലധികമോ ആളുകൾ മാത്രമേ ഉണ്ടായിരിക്കുകയുള്ളൂവെന്ന് പറഞ്ഞതിന്റെ സാരം, ഈ നബിമാരിൽ വിശ്വസിച്ചവർ അത്രമാത്രമായിരിക്കുമെന്നും, അദ്ദേഹത്തിന്റെ ജനതയിൽ ബാക്കിയുള്ളവരെല്ലാം അവിശ്വാസികളായിരിക്കുമെന്നുമാകുന്നു.

(3) നബിﷺ മദീനായിൽ വന്നതുമുതൽ ഇതുവരെ സ്വീകരിച്ചുവന്ന ക്വിബ്‌ലഃയെ ബൈത്തുൽ മുക്വദ്ദസിനെ-താൽക്കാലിക ക്വിബ്‌ലഃയാക്കി വെക്കുവാനുള്ള കാരണം, അതിൽ ആരൊക്കെയാണ് റസൂലിനെ പിൻപറ്റുകയെന്നും ആരൊക്കെയാണ് അതിന്റെ പേരിൽ (അവിശ്വാസത്തിലേക്ക് തന്നെ)മടങ്ങിപ്പോകുകയെന്നും പ്രത്യക്ഷത്തിൽ വേർതിരിഞ്ഞു കണ്ടറിയുവാൻ വേണ്ടി മാത്രമാണ് ( وَمَا جَعَلْنَا الْقِبْلَةَ الَّتِي كُنتَ عَلَيْهَا ) എന്ന് അല്ലാഹു വ്യക്തമാക്കുന്നു. സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം റസൂൽﷺ കൊണ്ടുവന്നതെന്തും ചോദ്യം ചെയ്യുകയോ വിമർശിക്കുകയോ ചെയ്യാതെ സ്വീകരിക്കുകയാണ് അവരുടെ കടമ. അതിന് തയ്യാറില്ലാത്തവരുടെ വിശ്വാസം യഥാർത്ഥ വിശ്വാസമായിരിക്കയില്ല. അതുകൊണ്ടാണ് ക്വിബ്‌ലഃമാറ്റം പോലെയുള്ള വല്ല പുതിയ വിധികളും നിയമങ്ങളും വരുമ്പോൾ അവർക്ക് സംശയവും ആശയക്കുഴപ്പവും നേരിടുന്നത്. വല്ല സൂറത്തും അവതരിക്കപ്പെടുമ്പോൾ...... സത്യവിശ്വാസികൾക്ക് അത് വിശ്വാസം വർദ്ധിപ്പിക്കുകയും അവർ സന്തോഷിക്കുകയും ചെയ്യുമെന്നും ഹൃദയത്തിൽ രോഗമുള്ളവർക്ക് അത് മ്ലേച്ഛതയിൽ കൂടി മ്ലേച്ഛത വർദ്ധിപ്പിക്കുകയായിരിക്കും ചെയ്യുക എന്നും സൂഃതൗബ : 124,125 വചനങ്ങളിൽ അല്ലാഹു പ്രസ്താവിച്ചിട്ടുള്ളത് സ്മരണീയമാകുന്നു.

ഇബ്നു ഉമർ (റ) പ്രസ്താവിച്ചതായി ബുഖാരി ഉദ്ധരിച്ചിരിക്കുന്നു : ക്വുബായിലെ പള്ളിയിൽ വെച്ച് ജനങ്ങൾ സ്വുബ്ഹ് നമസ്കരിക്കുമ്പോൾ, ഒരാൾ വന്ന് ഇങ്ങിനെ പറഞ്ഞു: 'ഇന്ന് നബിﷺക്ക് ചില ക്വുർആൻ (വാക്യങ്ങൾ)അവതരിച്ചിട്ടുണ്ട്. തിരുമേനിയോട് കഅ്ബഃയുടെ നേരെ മുന്നിട്ട് നമസ്കരിക്കുവാൻ കൽപിക്കപ്പെട്ടിരിക്കുന്നു. അത്കൊണ്ട് നിങ്ങൾ അങ്ങോട്ട് തിരിഞ്ഞുകൊള്ളുവിൻ'. ഉടനെ, അവർ(അതേ നമസ്കാരത്തിൽ വെച്ചുതന്നെ)അങ്ങോട്ട് തിരിഞ്ഞു. ഈ സംഭവം മുസ്‌ലിമും(റ) വേറെ മാർഗത്തിലൂടെ ഉദ്ധരിച്ചിരിക്കുന്നു. തിർമിദി (റ)യുടെ രിവായത്തിൽ അവർ റുകൂഉ് ചെയ്തുകൊണ്ടിരിക്കുമ്പോഴാണ് അത് ഉണ്ടായതെന്നും, റുകൂഉ് ചെയ്തുകൊണ്ട് അപ്പാടെ തന്നെ അവർ വട്ടത്തിൽ തിരിഞ്ഞ് ക്വിബ്‌ലഃക്ക് നേരെ തിരിഞ്ഞു എന്നുംകൂടി വന്നിരിക്കുന്നു. അതായത്, മുമ്പിലുള്ളവരും ഇമാമും പിമ്പിലും, പിന്നിലുള്ളവർ മുമ്പിലും വരത്തക്കവണ്ണം അർദ്ധവൃത്താകൃതിയിൽ അവർ നടന്നു തിരിഞ്ഞുവെന്നർത്ഥം. (കഅ്ബഃ അവിടെ നിന്ന് തെക്കുഭാഗത്തും, ബൈത്തുൽ മുക്വദ്ദസ് വടക്ക് ഭാഗത്തുമായിട്ടാണ് സ്ഥിതിചെയ്യുന്നത്) സത്യവിശ്വാസികൾ റസൂലിനെ പിൻപറ്റുന്നവരായിരിക്കുമെന്നതിന്റെ ഒരു ഉത്തമ മാതൃകയാണ് ക്വുബായിലെ ഈ സംഭവം. നേരെ മറിച്ച് ചില ആളുകൾ ഈ ക്വിബ്‌ലഃമാറ്റത്തെത്തുടർന്ന് ഇസ്‌ലാമിനെത്തന്നെ ബഹിഷ്കരിച്ചുപോകുകയുണ്ടായി. അപ്പോൾ, രണ്ട് കൂട്ടരെയും വേർതിരിച്ചറിയുവാനാണ് അങ്ങിനെ ചെയ്തതെന്ന് അല്ലാഹു പറഞ്ഞത് പ്രത്യക്ഷത്തിൽ പുലരുകയും ചെയ്തുവല്ലോ.

(4) അല്ലാഹു നേർമാർഗത്തിലാക്കിയ സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം, ഈ ക്വിബ്‌ലഃമാറ്റവും മറ്റും അത്ര വമ്പിച്ച കാര്യമൊന്നുമല്ല. റസൂൽﷺ മുഖേന നടപ്പാക്കപ്പെടുന്ന ഏതൊരു കാര്യത്തിലും അവർക്ക് ആശയക്കുഴപ്പമോ മനഃപ്രയാസമോ

തോന്നുകയില്ല. ചോദ്യം ചെയ്യാതെ അത് അപ്പടി സ്വീകരിക്കുവാൻ അവർ ഒരുക്കമായിരിക്കും. എന്നാൽ നേർമാർഗം ലഭിച്ചിട്ടില്ലാത്തവർക്കാകട്ടെ, വലിയൊരു വിഷമമായിട്ടേ അതിനെ ഗണിക്കുവാൻ കഴിയുകയുള്ളൂ (وَإِنْ كَانَتْ لَكَبِيرَةً إِلَّا عَلَى الَّذِينَ هَدَى اللَّهُ) അതെ, നാമമാത്ര വിശ്വാസികളും കപടവിശ്വാസികളുമായുള്ളവർക്കും അവിശ്വാസികൾക്കും ഇത്തരം കാര്യങ്ങൾ അനുകൂലിക്കുവാനും ന്യായീകരിക്കുവാനും കഴിയാതിരിക്കുക സ്വാഭാവികമാണ്. അതിൽ അൽഭുതപ്പെടുവാനൊന്നുമില്ല.

ഇവിടെ ഒരു സംഗതി ചൂണ്ടിക്കാട്ടുന്നത് ആവശ്യമായിത്തോന്നുന്നു. അല്ലാഹു നേർമാർഗം നൽകിയവരല്ലാത്തവരുടെ അടുക്കൽ ഇതൊരു വലിയ കാര്യമായിരിക്കുമെന്നും ഉദയാസ്തമയ സ്ഥാനങ്ങൾ അല്ലാഹുവിന്റെതാണെന്നും ഈ വചനത്തിലും, നിങ്ങൾ എവിടേക്ക് തിരിഞ്ഞാലും അവിടെ അല്ലാഹുവിന്റെ മുഖമുണ്ടായിരിക്കുമെന്ന് 115-ാം വചനത്തിലും അല്ലാഹു പ്രസ്താവിച്ചതിനെപ്പറ്റി വിവരിക്കുന്ന മദ്ധ്യെ, ഇപ്പോൾ ചില ആളുകൾ കുറേ അതിരുകവിഞ്ഞതായി കാണുന്നു. ക്വിബ്‌ലഃയെ അഭിമുഖീകരിക്കുകയെന്നത് ഒരു ചടങ്ങ് മാത്രമാണ്, കൂടുതൽ പ്രാധാന്യമൊന്നും അതിനില്ലെന്നാണ് അവരുടെ വിവരണം കാണിക്കുന്നത്. തികച്ചും വാസ്തവ വിരുദ്ധവും, ഇസ്‌ലാമിന്റെ ചിഹ്നങ്ങളിൽപെട്ട ഒന്നിനെ നിസ്സാരമാക്കലുമാണിത്. ഇസ്‌ലാമിന്റെ ചിഹ്നങ്ങളെ ബഹുമാനിക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റി സൂറത്തുൽ ഹജ്ജ് : 30, 32 എന്നീ വചനങ്ങളിൽ അല്ലാഹു പ്രസ്താവിച്ചതിന്റെ വെളിച്ചത്തിൽ പരിശോധിച്ചാൽ, അതവർക്ക് ഗുണകരമല്ലെന്നും, ഹൃദയത്തിൽ ഭയഭക്തിയുടെ കുറവാണതിന് കാരണമെന്നും വ്യക്തമാകുന്നതാണ്. (കൂടുതൽ വിവരം അവിടെ നോക്കുക) ക്വിബ്‌ലഃയിലേക്ക് തിരിഞ്ഞ് നിൽക്കുന്നതിന് അല്ലാഹു കൽപിക്കുന്ന പ്രാധാന്യം താഴെ 149, 150 വചനങ്ങളിൽ നിന്നും ശരിക്കും മനസ്സിലാക്കാവുന്നതാണ്.

ഈ വിഷയകമായി മർഹൂം സയ്യിദ് ക്വുത്വുബ് അദ്ദേഹത്തന്റെ തഫ്സീറിൽ ഈ വചനത്തിന്റെ വ്യാഖ്യാനത്തിൽ വെച്ച് ചെയ്തിട്ടുള്ള ഒരു ദീർഘമായ പ്രസ്താവനയുടെ സാരം ഇവിടെ ഉദ്ധരിക്കുന്നത് സന്ദർഭോചിതമായി തോന്നുന്നു. അതിങ്ങിനെ വായിക്കാം

വിശ്വാസത്തിലും ഭാവനയിലും ആരാധനയിലും ക്വിബ്‌ലയിലുമെല്ലാംതന്നെ, മുസ്‌ലിം സമുദായത്തിനും അതിന്റെതായ വിശേഷതകൾ അനിവാര്യമാണ്. എന്നാൽ, ആരാധനാപരമായ ചിഹ്നങ്ങളിലും, ക്വിബ്‌ലഃയിലുമുള്ളതുപോലെ, മറ്റൊന്നിലും ഈ പ്രത്യേകത അത്ര വ്യക്തമായി വെളിപ്പെട്ടു കാണുകയില്ല. ഇതിൽ നിന്നാണ് ആരാധനാ കർമങ്ങളുടെ ബാഹ്യരൂപങ്ങൾ പുലർത്തേണ്ടുന്ന ആവശ്യം നേരിടുന്നത്. അവയെപ്പറ്റിയും മാനുഷിക മനഃശാസ്ത്രത്തെപ്പറ്റിയും വേണ്ടതുപോലെ ചിന്തിക്കാത്തവർക്ക് അവ കുടുസ്സായ ചില യാഥാസ്ഥിതികത്വങ്ങളായോ, ബാഹ്യമായ ചില ചടങ്ങുകളായോ തോന്നിയേക്കും. ദൃശ്യമായ ശരീരവും, അദൃശ്യമായ ആത്മാവും ചേർന്നുള്ള മനുഷ്യപ്രകൃതി തന്നെ ആവശ്യപ്പെടുന്നുണ്ട് അവന്റെ വിചാരവികാരങ്ങളെ ബാഹ്യത്തിൽ പ്രകടിപ്പിക്കുന്നതിനുള്ള ചില കർമരൂപങ്ങൾ ഉണ്ടായിരിക്കണമെന്ന്. പ്രകൃത്യായുള്ള ഈ അടിസ്ഥാനത്തിലാണ് ഇസ്‌ലാം അതിന്റെ ആരാധനാ ചിഹ്നങ്ങളെ നിലനിറുത്തിയിരിക്കുന്നത്. വെറും ഉദ്ദേശ്യംകൊണ്ടോ, ആത്മസാന്നിദ്ധ്യംകൊണ്ടോ ആ ലക്ഷ്യം നിറവേറുന്നതല്ല. അതിനാൽ ഇന്നഭാഗത്തേക്ക് തിരിഞ്ഞു നിൽക്കണം, ഇന്നപ്രകാരം കുമ്പിടണം, തലവെക്കണം, ഇന്നേടത്തുനിന്ന് ഇഹ്റാം (ഹജ്ജിലും ഉംറഃയിലും പ്രവേശം) നടത്തണം, ഇന്ന വസ്ത്രം ധരിക്കണം, ഇന്നതു ചൊല്ലണം,

കരുതണം, ഇന്നത് തിന്നരുത്, ചെയ്യരുത് എന്നിങ്ങിനെ രൂപവും ഭാവവും ഓരോന്നിലും നിർണയിക്കാതെ പറ്റുകയില്ല. വിചാരവികാരങ്ങൾ ബാഹ്യമായി പ്രകടിപ്പിക്കേണ്ടതിന് അധികൃതമായി രൂപങ്ങൾ സ്വീകരിക്കപ്പെടാത്തതിൽ നിന്നാണ് കല്ല്, മരം, സൂര്യൻ, നക്ഷത്രം, പക്ഷി, മൃഗം ആദിയായവയുടെ ആരാധനകൾ രൂപം കൊണ്ടിരിക്കുന്നത്.

ആകയാൽ, ആരാധന സംബന്ധമായ ചിഹ്നങ്ങൾക്ക് ഒരു നിശ്ചിത രൂപം വേണമെന്ന മനുഷ്യപ്രകൃതിയുടെ ആവശ്യത്തെ ഇസ്‌ലാം സ്വാഗതം ചെയ്തു. അവന്റെ മനസ്സും ശരീരവുംകൊണ്ട് അവൻ അല്ലാഹുവിങ്കലേക്ക് മുന്നിടുമ്പോൾ എങ്ങോട്ടാണവൻ തിരിഞ്ഞു നിൽക്കേണ്ടതെന്നു നിശ്ചയിച്ചുകൊടുത്തു. പക്ഷേ, ഒരു നിബന്ധനയുണ്ട്. അല്ലാഹുവിന്റെ സത്തയെക്കുറിച്ചുള്ള യാതൊരു രൂപ സങ്കൽപവും ഉണ്ടായിക്കൂടാ. അമുസ്‌ലിംകളുടെതായ പ്രത്യേകതകളിൽ അവരോട് സാദൃശ്യം വഹിക്കുവാനും, അവരെ അനുകരിക്കുവാനും പാടില്ലെന്ന് വിലക്കിയതും ഈ പശ്ചാത്തലത്തിൽ തന്നെ. ഇതൊക്കെ കേവലം ചില വർഗീയ കാര്യങ്ങളോ, യാഥാസ്ഥിതികങ്ങളോ, ചടങ്ങുകളോ അല്ല. ബുദ്ധി, വിചാരം, വികാരം, മനസ്സ്, സ്വഭാവം, ആഭിമുഖ്യം, ആദിയായവയിലെല്ലാം ഒരു ജനതയെ ഇതര ജനതകളിൽ നിന്ന് വേർതിരിക്കുന്നതിനുള്ള നിദാനങ്ങളത്രെ അവ. റസൂൽ ﷺ അരുളിച്ചെയ്തതായി അബൂഹുറയ്റ (റ) പറയുന്നു : ജൂതരും, ക്രിസ്ത്യാനികളും (നരച്ചതാടി മുടിക്ക്)വർണം കൊടുക്കാറില്ല, നിങ്ങൾ അവരോട് എതിരായിരിക്കണം. (മാ;ബു;മു;ദാ;) നബി തിരുമേനി ﷺ ഒരു ജനക്കൂട്ടത്തിൽ വന്നപ്പോൾ അവർ എഴുന്നേറ്റു നിന്നു. തിരുമേനി പറഞ്ഞു: അജമികൾ(പേർഷ്യക്കാർ തുടങ്ങിയ അനറബികൾ) തമ്മതമ്മിൽ ബഹുമാനപൂർവ്വം എഴുന്നേൽക്കാറുള്ളതുപോലെ നിങ്ങൾ എഴുന്നേൽക്കരുത്. (ദാ.ജ) തിരുമേനി പറഞ്ഞു: 'ക്രിസ്ത്യാനികൾ മർയമിന്റെ മകനെ (ഈസാനബിയെ) അമിതപ്രശംസ നടത്തിയതുപോലെ എന്നെ നിങ്ങൾ അമിത പ്രശംസ നടത്തരുത്. ഞാൻ ഒരു അടിയാൻ മാത്രമാകുന്നു. അല്ലാഹുവിന്റെ അടിയാനും അവന്റെ റസൂലും എന്ന് പറഞ്ഞുകൊള്ളുക'. (ബു) കാഴ്ചപ്പാട്, വസ്ത്രവേഷം, വാക്ക് പ്രവർത്തിപോലെയുള്ള എല്ലാറ്റിനും മുസ്‌ലിംകൾ മറ്റുള്ളവരോട് സാദൃശ്യം വഹിക്കൽ വിരോധിക്കപ്പെട്ടിരിക്കുന്നു. ഇതിന്റെയൊക്കെ പിന്നിലുള്ള കാരണം വിചാര വികാരമാറ്റങ്ങൾക്ക് അവ പ്രചോദനമാകുമെന്നുള്ളതാകുന്നു.(في ظلال القرآن)

(5) നിങ്ങളുടെ സത്യവിശ്വാസത്തെ അല്ലാഹു പാഴാക്കിക്കളയുകയില്ല. (وَمَا كَانَ ٱللَّهُ لِيُضِيعَ إِيمَٰنَكُمْ) എന്ന് അല്ലാഹു സത്യ വിശ്വാസികളെ സമാധാനിപ്പിക്കുന്നു. ബൈത്തുൽ മുഖദ്ദസ് മാറ്റി കഅ്ബഃയെ സ്ഥിരം ഖിബ്‌ലഃയാക്കി നിയമിച്ചപ്പോൾ, ആ ഇടക്കാലത്തിൽ മരണമടഞ്ഞ ചില സത്യവിശ്വാസികളുടെ നമസ്കാരത്തിന്റെ സ്ഥിതി എന്തായിരിക്കുമെന്ന് സ്വഹാബികളിൽ ചിലർക്ക് സംശയം തോന്നി. ഇതിനുള്ള മറുപടിയാണിതെന്ന് ഹദീഥുകളിൽ വന്നിരിക്കുന്നു. അപ്പോൾ നിങ്ങളുടെ സത്യവിശ്വാസത്തെ അല്ലാഹു പാഴാക്കുകയില്ല എന്നു പറഞ്ഞതിന്റെ സാരം സത്യവിശ്വാസത്തോടുകൂടി നിങ്ങൾ ചെയ്തിട്ടുള്ള നമസ്കാരം പോലെയുള്ള കർമങ്ങളെ അല്ലാഹു വെറുതെയാക്കുകയില്ല – അത് അവൻ സ്വീകരിക്കുകയും അതിന് പ്രതിഫലം നൽകുകയും ചെയ്യും – എന്നാണെന്ന് മനസ്സിലാക്കാം. ഇമാം ബുഖാരി (റ) മുതലായ ചില മഹാൻമാർ إِيمَٰنَكُمْ (നിങ്ങളുടെ സത്യവിശ്വാസം)എന്ന് പറഞ്ഞത് കൊണ്ടുദ്ദേശ്യം നിങ്ങളുടെ നമസ്കാരം എന്നാണെന്ന് പറയുന്നതിന്റെ താൽപര്യം ഇതിൽ നിന്ന് മനസ്സിലാക്കാം. ഒരു കൽപന നിരുപാധികം അനുസരിക്കുകയും ആ അനുസരണം വിശ്വാസത്തോടുകൂടി ആയിരിക്കുകയും ചെയ്യുമ്പോൾ ആ കൽപന പ്രകാരം

ചെയ്യപ്പെടുന്ന കർമങ്ങളെ സ്വീകാര്യമല്ലാതാക്കുന്നത് ദയയില്ലായ്മയും കാരുണ്യമില്ലായ്മയുമാണല്ലോ. അല്ലാഹുവാകട്ടെ, മനുഷ്യരോട് വളരെ ദയയും വാത്സല്യവും ഉള്ളവനാണ്. വളരെ കാരുണ്യമുള്ളവനുമാണല്ലോ. എന്നിരിക്കെ, അവൻ നിങ്ങളുടെ ആ നമസ്കാരങ്ങളെ പാഴാക്കുമെന്ന് നിങ്ങൾ ഒരിക്കലും വിചാരിക്കേണ്ടതില്ല എന്നും അവസാനം അവരെ ഉണർത്തുന്നു ( إِنَّ ٱللَّهَ بِٱلنَّاسِ لَرَءُوفٌ رَّحِيمٌ )

ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: ഒരു യുദ്ധത്തിൽ ബന്ധനസ്ഥരായ വരുടെ കൂട്ടത്തിൽ ഒരു സ്ത്രീയെ നബിﷺ കണ്ടു. അവളുടെ കുട്ടി അവളിൽ നിന്ന് കൈവിട്ടു പോയിരുന്നു. അവൾ അവളുടെ കുട്ടിയെ തിരഞ്ഞു കൊണ്ട് ചുറ്റി നടക്കുകയായി. ഇടക്കുവെച്ച് കാണുന്ന കുട്ടികളെയെല്ലാം എടുത്തു അവൾ മാറോടണക്കും. സ്വന്തം കുട്ടിയെ കണ്ട ഉടനെ അതിനെ എടുത്ത് അണച്ചുപിടിച്ചു അതിന് മുല കൊടുത്തു. തിരുമേനി ഇത് കണ്ട് (സ്വഹാബികളോട്) ചോദിച്ചു : ഇവളുടെ കുട്ടിയെ തീയിൽ ഇടാതിരിക്കുവാൻ ഇവൾക്ക് കഴിവുള്ളപ്പോൾ ഇവൾ ഇവളുടെ കുട്ടിയെ തീയിൽ ഇട്ടേക്കുമെന്ന് നിങ്ങൾ കരുതുന്നുണ്ടോ? അവർ ഉത്തരം പറഞ്ഞു: ഇല്ല-റസൂലേ. അപ്പോൾ, തിരുമേനി പറഞ്ഞു: 'എന്നാൽ അല്ലാഹു അവന്റെ അടിയാൻമാരോട് ഇവൾക്ക് ഇവളുടെ കുട്ടിയോടുള്ളതിനെക്കാൾ കാരുണ്യമേറിയവനാകുന്നു'. (ബുഖാരി) അല്ലാഹുവേ! നീ ഞങ്ങളെയെല്ലാം നിന്റെ വിശാലമായ കാരുണ്യത്തിന് പാത്രമാക്കേണമേ!

قَدْ نَرَىٰ تَقَلُّبَ وَجْهِكَ فِى ٱلسَّمَآءِ ۖ فَلَنُوَلِّيَنَّكَ قِبْلَةً تَرْضَىٰهَا ۚ فَوَلِّ وَجْهَكَ شَطْرَ ٱلْمَسْجِدِ ٱلْحَرَامِ ۚ وَحَيْثُ مَا كُنتُمْ فَوَلُّوا۟ وُجُوهَكُمْ شَطْرَهُۥ ۗ وَإِنَّ ٱلَّذِينَ أُوتُوا۟ ٱلْكِتَٰبَ لَيَعْلَمُونَ أَنَّهُ ٱلْحَقُّ مِن رَّبِّهِمْ ۗ

**﴾144﴿ (നബിയേ), നിന്റെ മുഖം ആകാശത്തിൽ (നോട്ടമിട്ടു) തിരിഞ്ഞു കൊണ്ടിരിക്കുന്നത് നാം കാണുന്നുണ്ട്. അതിനാൽ നീ തൃപ്തിപ്പെടുന്നതായ ഒരു ക്വിബ്‌ലഃ(യിലേ)ക്ക് നാം നിന്നെ നിശ്ചയമായും തിരിച്ചു തരാം. എനി, നിന്റെ മുഖത്തെ 'മസ്ജിദുൽ ഹറാമി'ന്റെ നേർക്ക് നീ തിരിച്ചു കൊള്ളുക. നിങ്ങൾ എവിടെയായാലും നിങ്ങളുടെ മുഖങ്ങളെ അതിന്റെ നേർക്ക് തിരിച്ചുകൊള്ളുവിൻ. നിശ്ചയമായും വേദഗ്രന്ഥം നൽകപ്പെട്ടവർക്ക് അറിയാം. അത് അവരുടെ റബ്ബിങ്കൽ നിന്നുള്ള യാഥാർത്ഥ്യമാകുന്നുവെന്ന്.**

وَمَا ٱللَّهُ بِغَٰفِلٍ عَمَّا يَعْمَلُونَ ﴿١٤٤﴾

**അവർ പ്രവർത്തിക്കുന്നതിനെക്കുറിച്ച് അല്ലാഹു അശ്രദ്ധനൊന്നുമല്ല.**

---

﴾144﴿ قَدْنَرَى നാം കാണുന്നുണ്ട് تَقَلُّبَ തിരിഞ്ഞു (മറിഞ്ഞു)കൊണ്ടിരിക്കുന്നത് وَجْهِكَ നിന്റെ മുഖം فِي السَّمَاءِ ആകാശത്തിൽ فَلَنُوَلِّيَنَّكَ അതിനാൽ(എന്നാൽ)നാം

നിശ്ചയമായും നിന്നെ തിരിച്ചുതരാം, തിരിക്കുന്നു قِبْلَةً ഒരു ക്വിബ്‌ലഃ(യിലേ)ക്ക്, അഭിമുഖകേന്ദ്രത്തിന് تَرْضَاهَا അതിനെ നീ തൃപ്തിപ്പെടുന്നു فَوَلِّ എനി(അതിനാൽ)നീ തിരിക്കുക وَجْهَكَ നിന്റെ മുഖം شَطْرَ നേരെ ഭാഗത്തേക്ക് الْمَسْجِدِ الْحَرَامِ മസ്ജിദുൽ ഹറാമിന്റെ, പവിത്രമായ പള്ളിയുടെ وَحَيْثُمَا كُنْتُمْ നിങ്ങൾ എവിടെയായാലും, ആകുന്നിടത്ത് വെച്ച് فَوَلُّوا നിങ്ങൾ തിരിക്കുവിൻ وُجُوهَكُمْ നിങ്ങളുടെ മുഖങ്ങളെ شَطْرَهُ അതിന്റെ നേരെ وَإِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ أُوتُوا الْكِتَابَ അവർക്ക് ഗ്രന്ഥം നൽകപ്പെട്ടിരിക്കുന്നു لَيَعْلَمُونَ അവർ അറിയുകതന്നെ ചെയ്യും أَنَّهُ അതാണെന്ന് الْحَقُّ യഥാർത്ഥം, ന്യായമായത് مِنْ رَبِّهِمْ തങ്ങളുടെ റബ്ബിൽ നിന്ന് وَمَا اللَّهُ അല്ലാഹു അല്ലതാനും بِغَافِلٍ അശ്രദ്ധനേ عَمَّا يَعْمَلُونَ അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി.

---

ബൈത്തുൽ മുക്വദ്ദസ് ക്വിബ്‌ലഃയായി സ്വീകരിച്ചുകൊണ്ടുള്ള താൽകാലിക നിയമം മാറ്റി തൽസ്ഥാനത്ത് കഅ്ബയെ സ്ഥിരം ക്വിബ്‌ലഃയാക്കി നിയമിച്ചുകൊണ്ടുള്ള കൽപനയാണിത്. ഇബ്റാഹീം നബി (അ)യുടെ ക്വിബ്‌ലഃ മുസ്‌ലിംകളുടെ ക്വിബ്‌ലഃയായി കിട്ടിയാൽ കൊള്ളാമെന്ന അതിയായ മോഹവും തങ്ങളുടെ മതം സ്വീകരിക്കാതെ തങ്ങളുടെ ക്വിബ്‌ലഃയെ അംഗീകരിച്ചിരിക്കുകയാണെന്ന് പറഞ്ഞുകൊണ്ട് യഹൂദികളിൽ നിന്നുള്ള സ്വൈരക്കേടും നിമിത്തം അല്ലാഹുവിങ്കൽ നിന്ന് വല്ല വഹ്‌യും പ്രതീക്ഷിച്ചുകൊണ്ട് നബിﷺ ആവേശപൂർവ്വം മേൽപോട്ട് നോക്കാറുണ്ടായിരുന്നു تَقَلُّبَ (തിരിഞ്ഞ് മറിഞ്ഞു കൊണ്ടിരിക്കുക) എന്ന പദം ഉപയോഗിച്ചതിൽ നിന്ന് നബിﷺ പലപ്പോഴും അങ്ങിനെ ചെയ്തിരുന്നുവെന്നും ആഗ്രഹം മനസ്സിൽ അടക്കിവെക്കുകയല്ലാതെ പുറത്ത് പറയാറുണ്ടായിരുന്നില്ലെന്നും മനസ്സിലാകുന്നു. അതൊക്കെ നാം കാണുന്നുണ്ട്. ആ ആഗ്രഹം നാം നിറവേറ്റിത്തരാം, താൻ ആശിക്കുന്ന ക്വിബ്‌ലഃ തന്നെ തനിക്ക് നിയമിച്ചുതരാം എന്നിങ്ങിനെയുള്ള സന്തോഷസൂചകമായ ഒരു മുഖവുരയോടു കൂടിയാണ് ഈ കൽപന അല്ലാഹു നബിﷺയെ അറിയിക്കുന്നത്.

ഹിജ്റഃ രണ്ടാം കൊല്ലത്തിലാണ് ഈ കലപന അവതരിച്ചത്. ഇതിനുശേഷം കഅ്ബയിലേക്ക് തിരിഞ്ഞുകൊണ്ട് നബിﷺ ആദ്യം നമസ്കരിച്ചത് അസ്വ്ർ നമസ്കാരമായിരുന്നുവെന്ന് ബുഖാരിയും മുസ്‌ലിമും (റ) ഉദ്ധരിച്ച ഹദീഥിൽ വന്നിരിക്കുന്നു. നബിﷺ ഒന്നാമതായി സ്ഥാപിച്ച ക്വുബായിലെ പള്ളി മദീനയിൽ നിന്ന് രണ്ട് മൂന്ന് നാഴിക അകലെ സ്ഥിതി ചെയ്യുന്നതാകകൊണ്ട് അവിടെ വിവരം ലഭിച്ചത് സ്വുബ്ഹ് നമസ്കാരത്തിന്റെ ജമാഅത്ത് നടക്കുമ്പോഴായിരുന്നു. അതാണ്-മുമ്പ് പറഞ്ഞ പ്രകാരം - സ്വുബ്ഹ് നമസ്കാരത്തിൽ അവർ കഅ്ബയിലേക്ക് തിരിയുവാൻ കാരണം. നമസ്കാരം ക്വിബ്‌ലഃയുടെ നേരെ തിരിഞ്ഞുകൊണ്ടായിരിക്കൽ നിർബന്ധമാണല്ലോ. നമസ്കാരത്തിൽ അല്ലാതെയും ക്വിബ്‌ലഃയുടെ നേരെ തിരിയുന്നത് നന്നായിരിക്കുന്ന ചില അവസരങ്ങളുണ്ട്. പ്രാർത്ഥന ചെയ്യുമ്പോഴും മരണപ്പെട്ടവരെ ക്വബറിൽ കിടത്തുമ്പോഴും അതുവേണ്ടതാണെന്ന് ഹദീഥുകളിൽ നിന്ന് മനസ്സിലാക്കാം.

എവിടെയായിരുന്നാലും അതിന്റെ നേർക്ക് മുഖം തിരിക്കണം (وَحَيْثُمَا كُنْتُمْ فَوَلُّوا.....)എന്ന് പറഞ്ഞിരിക്കകൊണ്ട് അടുത്തുള്ളവരും, ദൂരത്തുള്ളവരും

ഈ വിഷയത്തിൽ വ്യത്യാസമില്ലെന്ന് വ്യക്തമാകുന്നു. എന്നാൽ, യാത്രക്കാരെ സംബന്ധിച്ചിടത്തോളം സുന്നത്ത് നമസ്കാരങ്ങളിൽ ഈ നിയമത്തിൽ ഇളവുള്ളതായി ഹദീഥുകളിൽ കാണാം. നമസ്കരിക്കുന്ന ആൾ നേരെ മുന്നോട്ട് പോയാൽ, കഅ്ബയുടെ കെട്ടിടത്തിൽ ചെന്നുമുട്ടുമാറ് സൂക്ഷ്മമായി തിരിയേണ്ടതുണ്ടോ? അതല്ല. ഏതാണ്ട് കഅ്ബയുടെ ഭാഗത്തേക്കാകത്തവണ്ണം ആയിരുന്നാൽ മതിയോ? പണ്ഡിതന്മാർക്കിടയിൽ മുമ്പേ ഭിന്നാഭിപ്രായമുള്ള ഒരു വിഷയമാണിത്. കഴിവതും സൂക്ഷ്മമായിരിക്കുകയാണ് വേണ്ടതെന്നുള്ളതിൽ സംശയമില്ല. എന്നാൽ, ചില പണ്ഡിതൻമാർ പറയുകയും പ്രവർത്തിക്കുകയും ചെയ്യുന്നതുപോലെ, ശാസ്ത്രീയ നിരീക്ഷണങ്ങളും ഉപകരണങ്ങളും വഴി കൃത്യത ബോധ്യപ്പെട്ടെങ്കിലേ ഓരോ നമസ്കാരങ്ങളും ശരിയാവുകയുള്ളൂവെന്നില്ലതാനും. പക്ഷേ, സൂക്ഷ്മമായ വിവരമുള്ളവരും കഅ്ബഃയുടെ അടുത്ത സ്ഥലങ്ങളിലുള്ളവരും അതിലേക്ക് കൃത്യമായിത്തന്നെ തിരിയണമെന്നുള്ളതിൽ സംശയവുമില്ല. അതുകൊണ്ടാണ് മസ്ജിദുൽ ഹറാമിൽ വെച്ച് ജമാഅത്തായി നമസ്കരിക്കുമ്പോൾ, ജനങ്ങൾ ഇമാമിന്റെ പിന്നിൽ ചൊവ്വെയുള്ള അണികളായി നിൽക്കാതെ, കഅ്ബയെയും ഇമാമിനെയും മദ്ധ്യത്തിലാക്കി വട്ടമിട്ടുള്ള അണികളായി നിൽക്കുന്നതും. അല്ലാത്തപക്ഷം, കുറച്ചാളുകളുടെ നമസ്കാരം മാത്രം കഅ്ബഃയുടെ നേരെയും, മറ്റുള്ളവരുടേത് അല്ലാതെയും ആയിരിക്കുമല്ലോ. കഅ്ബായുടെ ഉള്ളിൽ വെച്ച് നമസ്കരിക്കുമ്പോൾ ഏത് ഭാഗത്തേക്കും തിരിയാവുന്നതുമാണ്.

ഈ കൽപന അല്ലാഹുവിങ്കൽ നിന്നുള്ള യഥാർത്ഥമാണെന്ന് വേദക്കാർക്ക് തീർച്ചയായും അറിയാമെന്ന് അല്ലാഹു പറയുന്നു. നബി തിരുമേനിﷺയുടെയും തിരുമേനിയിൽ വിശ്വസിക്കുന്നവരുടെയും വിശേഷതകളെക്കുറിച്ച് അവരുടെവേദഗ്രന്ഥങ്ങളിൽ നിന്നും പ്രവാചകരിൽ നിന്നും അവർക്ക് ലഭിച്ചിട്ടുള്ള അറിവായിരിക്കാം ഇതുകൊണ്ടുദ്ദേശ്യം. കൂടാതെ അല്ലാഹുവിനെ ആരാധിക്കാൻ വേണ്ടി ഒന്നാമതായി സ്ഥാപിക്കപ്പെട്ട ആരാധനാലയവും (*) ഇബ്റാഹീം നബി (അ)യുടെ ക്വിബ്ലഃയും കഅ്ബഃയായിരുന്നുവെന്നും ഇബ്റാഹീം നബി (അ)യുടെ മാർഗമാണ് നബിﷺപിൻപറ്റേണ്ടതെന്നും വേദക്കാർക്ക് അജ്ഞാതമല്ല. ഏതായാലും -അടുത്ത് 146-ാം വചനത്തിൽ കാണുന്നതുപോലെ -അവർക്ക് അറിവുണ്ടായിട്ട് പിന്നെയും അത് മൂടിവെച്ച് കൊണ്ടാണവർ ആരോപണങ്ങൾക്കും കുഴപ്പത്തിനും മുതിരുന്നത്. അതവർക്ക് നന്നല്ലെന്നും, അതിന്റെ ഫലം അവർ അനുഭവിക്കേണ്ടിവരുമെന്നുമുള്ള താക്കീതാണ് അവസാനം അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി 'അല്ലാഹു അശ്രദ്ധനൊന്നുമല്ല' എന്ന വാക്യം. അല്ലാഹു തുടർന്നു പറയുന്നു:

وَلَئِنْ أَتَيْتَ ٱلَّذِينَ أُوتُوا۟ ٱلْكِتَـٰبَ بِكُلِّ ءَايَةٍ مَّا تَبِعُوا۟ قِبْلَتَكَ ۚ وَمَآ أَنتَ بِتَابِعٍ قِبْلَتَهُمْ ۚ وَمَا بَعْضُهُم بِتَابِعٍ

**﴾145﴿ വേദഗ്രന്ഥം നൽകപ്പെട്ടവരുടെ അടുക്കൽ എല്ലാ (വിധ) ദൃഷ്ടാന്തവുമായി നീ ചെന്നുവെങ്കിൽ തന്നെയും അവർ നിന്റെ ക്വിബ്ലഃയെ പിന്തുടരുകയില്ല. നീ അവരുടെ ക്വിബ്ലഃയെ പിന്തുടരുന്ന**

***(*) ക്വുർആൻ അവതരിക്കുന്നതിന് മുമ്പ് ഏറെക്കുറെ 4000 കൊല്ലം മുമ്പാണ് കഅ്ബഃയുടെ സ്ഥാപനം. ഏതാണ്ട് 1000ലധികം കൊല്ലം മുമ്പ് മാത്രമാണ് ബൈത്തുൽ മുക്വദ്ദസ് സ്ഥാപിക്കപ്പെട്ടത്.***

قِبْلَةَ بَعْضٍ ۚ وَلَئِنِ ٱتَّبَعْتَ أَهْوَآءَهُم مِّنۢ بَعْدِ مَا جَآءَكَ مِنَ ٱلْعِلْمِ إِنَّكَ إِذًا لَّمِنَ ٱلظَّٰلِمِينَ ﴿١٤٥﴾

വനുമല്ല. അവരിൽ ചിലർ , ചിലരുടെ ഖിബ്‌ലഃയെ പിൻതുടരു ന്നവരുമല്ല.

അറിവിൽ നിന്നും നിനക്ക് വന്നുകിട്ടയതിനു ശേഷം, നീ (എങ്ങാനും) അവരുടെ ഇച്ഛകളെ പിൻപറ്റിയെങ്കിൽ, നിശ്ചയമായും അപ്പോൾ നീ അക്രമികളിൽ പെട്ടവൻ തന്നെയായിരിക്കും.

ٱلَّذِينَ ءَاتَيْنَٰهُمُ ٱلْكِتَٰبَ يَعْرِفُونَهُۥ كَمَا يَعْرِفُونَ أَبْنَآءَهُمْ ۖ وَإِنَّ فَرِيقًا مِّنْهُمْ لَيَكْتُمُونَ ٱلْحَقَّ وَهُمْ يَعْلَمُونَ ﴿١٤٦﴾

﴾146﴿ നാം വേദഗ്രന്ഥം നൽകിയിട്ടുള്ളവർ, തങ്ങളുടെ മക്കളെ അറിയുന്നത്പോലെ അദ്ദേഹത്തെ അറിയുന്നതാണ്. നിശ്ചയമായും, അവരിൽ നിന്ന് ഒരു വിഭാഗം അവർ അറിഞ്ഞുംകൊണ്ട് (തന്നെ) യഥാർത്ഥം ഒളിച്ചു വെക്കുന്നു.

ٱلْحَقُّ مِن رَّبِّكَ ۖ فَلَا تَكُونَنَّ مِنَ ٱلْمُمْتَرِينَ ﴿١٤٧﴾

﴾147﴿ യഥാർത്ഥം നിന്റെ റബ്ബിങ്കൽനിന്നത്രെ (ലഭിക്കുന്നത്). അതിനാൽ സന്ദേഹപ്പെടുന്നവരുടെ കൂട്ടത്തിൽ തീർച്ചയായും നീ ആയിത്തീരരുത്.

---

﴾145﴿ وَلَئِنْ എങ്കിൽതന്നെയും أَتَيْتَ നീ ചെന്നു الَّذِينَ യാതൊരുവരുടെ അടുക്കൽ أُوتُوا الْكِتَابَ അവർക്ക് ഗ്രന്ഥം നൽകപ്പെട്ടു بِكُلِّ آيَةٍ എല്ലാ ദൃഷ്ടാന്തവുംകൊണ്ട് مَاتَبِعُوا അവർ പിൻതുടരുന്നതല്ല قِبْلَتَكَ നിന്റെ ഖിബ്‌ലഃയെ وَمَاأَنْتَ നീ അല്ലതാനും بِتَابِعٍ പിൻതുടരുന്നവൻ قِبْلَتَهُمْ അവരുടെ ഖിബ്‌ലഃയെ وَمَابَعْضُهُمْ അവരിൽ ചിലരുമല്ല بِتَابِعٍ പിൻതുടരുന്നവർ قِبْلَةَبَعْضٍ ചിലരുടെ ഖിബ്‌ലഃയെ وَلَئِنِاتَّبَعْتَ നീ പിൻപറ്റിയെങ്കിൽ أَهْوَاءَهُمْ അവരുടെ ഇച്ഛകളെ, തന്നിഷ്ടങ്ങളെ مِنْبَعْدِ ശേഷം, ശേഷമായി مَاجَاءَكَ നിനക്ക് വന്നതിന്റെ مِنَ الْعِلْمِ ജ്ഞാനത്തിൽ നിന്ന് إِنَّكَ إِذًا നിശ്ചയമായും അപ്പോൾ നീ لَمِنَ الظَّالِمِينَ അക്രമികളിൽപെട്ട(വൻ)തന്നെ ﴾146﴿ الَّذِينَ യാതൊരുകൂട്ടർ آتَيْنَاهُمُ അവർക്ക് നാം നൽകിയിരിക്കുന്നു الْكِتَابَ (വേദ)ഗ്രന്ഥം يَعْرِفُونَهُ അദ്ദേഹത്തെ അവർ അറിയും, അതിനെ(പരിചയപ്പെട്ട്) അറിയും كَمَا يَعْرِفُونَ അവർ അറിയുന്നത് പോലെ أَبْنَاءَهُمْ അവരുടെ പുത്രൻമാരെ(മക്കളെ) وَإِنَّ فَرِيقًا നിശ്ചയമായും ഒരു വിഭാഗം مِنْهُمْ അവരിൽ

نِ الْحَقَّ നിന്നുള്ള لَيَكْتُمُونَ അവർ ഒളിച്ചു(മറച്ചു, മൂടി)വെക്കുകതന്നെ ചെയ്യുന്നു الْحَقَّ യഥാർത്ഥം, സത്യം, ന്യായം وَهُمْ അവരാകട്ടെ يَعْلَمُونَ അറിയുന്നുതാനും. ﴿147﴾ الْحَقُّ യഥാർത്ഥം, സത്യം مِنْ رَبِّكَ നിന്റെ റബ്ബിങ്കൽ നിന്നാകുന്നു فَلَا تَكُونَنَّ ആകയാൽ തീർച്ചയായും നീ ആയിത്തീരരുത് مِنَ الْمُمْتَرِينَ സന്ദേഹപ്പെടുന്നവരിൽ, സംശയാലുക്കളിൽ (പെട്ടവൻ)

---

സത്യവും യാഥാർത്ഥ്യവും മനസ്സിലാകാത്തതുകൊണ്ടാണ് വേദക്കാർ ക്വിബ്‌ലഃയുടെ വിഷയം അനുകൂലിക്കാത്തതെങ്കിൽ അവർക്ക് ദൃഷ്ടാന്തവും തെളിവും ബോധ്യപ്പെടുത്തി കാര്യം മനസ്സിലാക്കാമായിരുന്നു. പക്ഷേ, യഥാർത്ഥം ശരിക്കും അറിഞ്ഞുംകൊണ്ട് കൽപിച്ചുകൂട്ടി അത് മൂടിവെക്കുകയാണവർ ചെയ്യുന്നത്. എന്നിരിക്കെ, അവർക്ക് തെളിവുകൾ കാട്ടിക്കൊടുത്തിട്ട് ഫലമില്ലല്ലോ. എന്നാൽ പിന്നെ നബിﷺക്ക് അവരുടെ ക്വിബ്‌ലഃയെത്തന്നെ പിൻപറ്റിക്കൊണ്ടിരിക്കുവാൻ കഴിയുമോ? ഇല്ല. യഹൂദികളുടെ ക്വിബ്‌ലഃ ബൈത്തുൽ മുക്വദ്ദസും ക്രിസ്ത്യാനികളുടെത് കിഴക്കുഭാഗവുമാണ്. പിൻപറ്റാമെന്ന് സങ്കൽപിച്ചാൽ തന്നെയും രണ്ടിലൊന്നല്ലാതെ സ്വീകരിക്കുക സാദ്ധ്യമല്ല. എനി വേദക്കാർ തമ്മിൽ യോജിച്ചു ഒരു കൂട്ടർ മറ്റേ കൂട്ടരുടെ ക്വിബ്‌ലഃ സ്വീകരിക്കുവാൻ തയ്യാറാകുമോ? അതും ഉണ്ടാവാൻ പോകുന്നില്ല. ചുരുക്കത്തിൽ ക്വിബ്‌ലഃയുടെ വിഷയത്തിൽ നബിയും വേദക്കാരും തമ്മിൽ ഒരു നിലക്കും യോജിക്കുന്ന പ്രശ്നമില്ല. അവർ തമ്മിലും യോജിക്കുകയില്ല.

അവരുടെ ഇച്ഛകളെ നീ പിൻപറ്റിയാൽ നീ അക്രമികളിൽ പെട്ടവനായിരിക്കുമെന്നും നീ സന്ദേഹപ്പെടുന്നവരുടെ കൂട്ടത്തിൽ ആയിത്തീരരുതെന്നും നബിﷺയെ അഭിമുഖീകരിച്ചു പറഞ്ഞത്, നബിﷺക്ക് വല്ല ചാഞ്ചല്യവും ഉണ്ടായേക്കുമെന്ന നിലക്കല്ല. വല്ല സന്ദർഭത്തിലും നബിﷺ അവരുടെ ഇഷ്ടത്തിനും മോഹത്തിനും വഴങ്ങിയേക്കാമെന്നോ, കുറച്ച് കാലം ബൈത്തുൽ മുക്വദ്ദസിനെ ക്വിബ്‌ലഃയായി അംഗീകരിച്ചതുപോലെ എനിയൊരിക്കൽ ഈ കൽപനയിൽ വല്ല മാറ്റവും സംഭവിച്ചേക്കുമെന്നോ മറ്റോ അവർ വ്യാമോഹം വെച്ച് കൊണ്ടിരിക്കേണ്ടതില്ലെന്ന് അവരെ തെര്യപ്പെടുത്തുകയാണ് അതുകൊണ്ടുദ്ദേശ്യം. സത്യവിശ്വാസികൾക്ക് ഈ കൽപനയുടെ ഗൗരവം മനസ്സിലാക്കുവാനും അത് ഉതകുന്നു.

يَعْرِفُونَهُ എന്ന വാക്കിലെ (هُ എന്ന) സർവ്വനാമത്തിന് 'അദ്ദേഹത്തെ' എന്നും 'അതിനെ' എന്നും അർത്ഥം വരാം. അതുകൊണ്ട് ആ വാകൃത്തിന് രണ്ട് പ്രകാരത്തിൽ അർത്ഥം കൽപിക്കപ്പെടാറുണ്ട്

(1) അദ്ദേഹത്തെ- നബിﷺയെ - അവർ അവരുടെ സ്വന്തം മക്കളെ അറിയുന്നതുപോലെ അറിയും എന്ന്. അതായത്, തിരുമേനി അല്ലാഹുവിന്റെ പ്രവാചകനാണ്.അദ്ദേഹം കൊണ്ട് വരുന്നതെല്ലാം യഥാർത്ഥമാണ് എന്നൊക്കെ നിസ്സംശയം അവർക്കറിയാമെന്ന് താൽപര്യം. ഈ അർത്ഥമാണ് അധിക വ്യാഖ്യാതാക്കളും സ്വീകരിച്ചിരിക്കുന്നതും. പരിഭാഷയിൽ നാം കൊടുത്തതും. സംശയലേശം കൂടാതെ അറിയാമെന്ന ഉദ്ദേശ്യത്തിലാണ് മക്കളെ അറിയും പോലെ അറിയാമെന്ന് പറയുന്നത്. ഈ പ്രയോഗം അറബിയിലെന്നപോലെ വേറെ ഭാഷകളിലും ഇല്ലാതില്ല. നബിﷺയെക്കുറിച്ച് ഇതിന്റെ മുമ്പ് പ്രസ്താവിച്ചിട്ടില്ലാത്ത സ്ഥിതിക്ക് ആ സർവ്വനാമം കൊണ്ട് നബിﷺയെ ഉദ്ദേശിക്കുന്നതെങ്ങിനെയെന്ന് ചോദിക്കപ്പെടാം.

സന്ദർഭം കൊണ്ട് മനസ്സിലാക്കാമെന്നും, മക്കളെ അറിയുന്നതുപോലെ എന്ന ഉപമയിൽ നിന്ന് അതാണ് മനസ്സിലാകുന്നതെന്നുമാണ് ഇതിന് മറുപടി.

(2) അത്- ക്വിബ്ലഃയുടെ കാര്യം-അവർക്ക് തങ്ങളുടെ മക്കളെ അറിയാവുന്നത്പോലെ നന്നായി അറിയാം എന്ന്. അതായത്. ഇബ്റാഹീം (അ)ന്റെ ക്വിബ്ലയാണ് കഅ്ബ എന്നും അതാണ് നബിﷺയുടെയും ക്വിബ്ലഃയായിരിക്കേണ്ടതെന്നും അവർക്ക് ശരിക്കറിയാമെന്നാണ് സാരം. ഏതാണ്ട് ഇതുപോലെയുള്ള വേറെയും അഭിപ്രായങ്ങളുണ്ട്. എല്ലാം ഒരേ തത്വത്തിൽ തന്നെ കലാശിക്കുന്നവയാകുന്നു. നബിﷺയെക്കുറിച്ചായാലും, ക്വിബ്ലഃയെക്കുറിച്ചായാലും വേദക്കാരിലുള്ള പണ്ഡിതന്മാർക്കാണല്ലോ ആ അറിവുണ്ടാവുക. അവരിൽ നിന്നുള്ള വല്ല കേട്ടുകേൾവിയും മാത്രമേ സാധാരണക്കാർക്കുണ്ടായിരിക്കുകയുള്ളൂ. അതുകൊണ്ട് അവരിലുള്ള പണ്ഡിതൻമാരെ സൂചിപ്പിച്ചുകൊണ്ടാണ് 'അവരിൽ നിന്നുള്ള ഒരു വിഭാഗക്കാർ അറിഞ്ഞുംകൊണ്ട് യഥാർത്ഥം മറച്ചുവെക്കുകയാണ് ചെയ്യുന്നത്' എന്ന് പറഞ്ഞത്.

## വിഭാഗം - 18

وَلِكُلٍّ وِجْهَةٌ هُوَ مُوَلِّيهَا ۖ فَٱسْتَبِقُوا۟ ٱلْخَيْرَٰتِ ۚ

﴾148﴿ **എല്ലാവർക്കും [ഓരോ വിഭാഗത്തിനും] ഉണ്ട് ഒരു അഭിമുഖ സ്ഥാനം; അത് [ഓരോ വിഭാഗവും] അതിന് നേരെ (മുഖം) തിരിക്കുന്നതായിരിക്കും. അതിനാൽ, നിങ്ങൾ ഉത്തമ(കാര്യ)ങ്ങളിലേക്ക് മുന്നോട്ട് വരുവിൻ.**

أَيْنَ مَا تَكُونُوا۟ يَأْتِ بِكُمُ ٱللَّهُ جَمِيعًا ۚ إِنَّ ٱللَّهَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿١٤٨﴾

**നിങ്ങൾ എവിടെ (തന്നെ) ആയിരുന്നാലും അല്ലാഹു നിങ്ങളെ മുഴുവനും കൊണ്ടുവരുന്നതാണ്. നിശ്ചയമായും അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.**

---

﴾148﴿ وَلِكُلٍّ എല്ലാവർക്കും(ഓരോവിഭാഗത്തിനും) ഉണ്ട് وِجْهَةٌ ഒരു അഭിമുഖ സ്ഥാനം, ലക്ഷ്യം هُوَ അവൻ, അത് مُوَلِّيهَا അതിന് (അതിലേക്ക്) തിരിക്കുന്നതായിരിക്കും فَاسْتَبِقُوا ആകയാൽ നിങ്ങൾ മുന്നേറുവിൻ, മുൻകടക്കുവിൻ, ശ്രമിക്കുവിൻ, (വാശിയോടെ)മുമ്പോട്ട് പോകുക الْخَيْرَاتِ നല്ല കാര്യങ്ങൾക്ക്, ഉത്തമങ്ങളിലേക്ക് أَيْنَمَا എവിടെത്തന്നെ تَكُونُوا നിങ്ങൾ ആയിരുന്നാലും يَأْتِ بِكُمُ നിങ്ങളെകൊണ്ടുവരും اللَّهُ അല്ലാഹു جَمِيعًا മുഴുവനും, എല്ലാം إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَلَىٰ كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ്.

ജൂതൻമാർ, ക്രിസ്ത്യാനികൾ തുടങ്ങിയ എല്ലാ മതക്കാർക്കും വിഭാഗക്കാർക്കും അവരവരുടെ ആരാധനകളിൽ മുഖം തിരിക്കുവാനുള്ള ഓരോ ലക്ഷ്യസ്ഥാനം – കിബ്‌ലഃ – ഉണ്ടായിരിക്കും. ഓരോ വിഭാഗവും അവരുടെതായ ആ ലക്ഷ്യത്തിലേക്ക് തിരിയുന്നതാണ്. അത്കൊണ്ട് മറ്റുള്ളവരുടെ അനുകൂലമോ പ്രതികൂലമോ നോക്കാതെ, കിബ്‌ലഃയുടെ കാര്യത്തിലും മറ്റുള്ള കാര്യങ്ങളിലുമെല്ലാം തന്നെ കൂടുതൽ ഉത്തമവും ഗുണപ്രദവുമായത് നേടിയെടുക്കുവാൻ വേണ്ടി-പരസ്പരം വാശിയോടെന്നപോലെ – ധൃതിപൂർവ്വം മുന്നേറുവാൻ ശ്രമിക്കുവിൻ. ആർ,എവിടെ, എങ്ങിനെ ആയിരുന്നാലും ശരി, എല്ലാവരെയും അല്ലാഹു കിയാമത്തുനാളിൽ ഒരുമിച്ചുകൂട്ടി എല്ലാവരുടെയും മേലും തക്ക നടപടി എടുക്കാതിരിക്കയില്ല. അവന് കഴിയാത്ത ഒരു കാര്യവുമില്ല.

وَمِنْ حَيْثُ خَرَجْتَ فَوَلِّ وَجْهَكَ شَطْرَ ٱلْمَسْجِدِ ٱلْحَرَامِ ۖ وَإِنَّهُۥ لَلْحَقُّ مِن رَّبِّكَ ۗ وَمَا ٱللَّهُ بِغَـٰفِلٍ عَمَّا تَعْمَلُونَ ﴿١٤٩﴾

**﴿149﴾ നീ പുറപ്പെട്ടുപോയേടത്ത് നിന്ന് (എല്ലാംതന്നെ) നിന്റെ മുഖം മസ്ജിദുൽ ഹറാമിന്റെ നേരെ തിരിച്ചുകൊള്ളുക. നിശ്ചയമായും, അത് നിന്റെ റബ്ബിങ്കൽ നിന്നുള്ള യഥാർത്ഥം തന്നെയാകുന്നു. നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി അല്ലാഹു അശ്രദ്ധനൊന്നുമല്ല.**

وَمِنْ حَيْثُ خَرَجْتَ فَوَلِّ وَجْهَكَ شَطْرَ ٱلْمَسْجِدِ ٱلْحَرَامِ ۚ

**﴿150﴾ നീ പുറപ്പെട്ടുപോയേടത്ത് നിന്ന്(എല്ലാംതന്നെ)നിന്റെ മുഖം 'മസ്ജിദുൽ ഹറാമി'ന്റെ നേരെ തിരിച്ചുകൊള്ളുക.**

وَحَيْثُ مَا كُنتُمْ فَوَلُّوا۟ وُجُوهَكُمْ شَطْرَهُۥ لِئَلَّا يَكُونَ لِلنَّاسِ عَلَيْكُمْ حُجَّةٌ إِلَّا ٱلَّذِينَ ظَلَمُوا۟ مِنْهُمْ

**നിങ്ങൾ എവിടെയായിരുന്നാലും നിങ്ങളുടെ മുഖങ്ങൾ നിങ്ങൾ അതിനുനേരെ തിരിക്കുവിൻ; നിങ്ങൾക്കെതിരിൽ മനുഷ്യർക്ക് ഒരു ന്യായവും (കൊണ്ടുവരാൻ) ഉണ്ടാകാതിരിക്കുന്നതിന് വേണ്ടി; (അതെ) അവരിൽ നിന്ന് അക്രമം ചെയ്തവർ ഒഴികെ.**

فَلَا تَخْشَوْهُمْ وَٱخْشَوْنِى وَلِأُتِمَّ نِعْمَتِى عَلَيْكُمْ وَلَعَلَّكُمْ تَهْتَدُونَ ﴿١٥٠﴾

**എന്നാൽ അവരെ നിങ്ങൾ പേടിക്കേണ്ട, എന്നെ പേടിക്കുകയും ചെയ്തുകൊള്ളുവിൻ. എന്റെ അനുഗ്രഹം നിങ്ങൾക്ക് ഞാൻ പൂർത്തിയാക്കിത്തരുവാനും, നിങ്ങൾ സൻമാർഗം പ്രാപിച്ചേക്കുവാനും വേണ്ടിയത്രെ (അത്).**

﴾149﴿ وَمِنْ حَيْثُ ഇടത്തിൽ നിന്ന്, ഇടത്തിൽ വെച്ച് خَرَجْتَ നീ പുറത്ത് പോയി, പുറപ്പെട്ടു فَوَلِّ നീ തിരിക്കുക وَجْهَكَ നിന്റെ മുഖം شَطْرَ നേരെ, ഭാഗത്തിന് الْمَسْجِدِ الْحَرَامِ മസ്ജിദുൽ ഹറാമിന്റെ وَإِنَّهُ നിശ്ചയമായും അത് لَلْحَقُّ യഥാർത്ഥം(സത്യം)തന്നെ مِنْ رَبِّكَ നിന്റെ റബ്ബിങ്കൽനിന്നുള്ള وَمَا اللَّهُ അല്ലാഹു അല്ലതാനും بِغَافِلٍ അശ്രദ്ധനേ عَمَّا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി ﴾150﴿ وَمِنْ حَيْثُ خَرَجْتَ നീ പുറപ്പെട്ടുപോയേടത്തു നിന്ന് فَوَلِّ وَجْهَكَ നിന്റെ മുഖത്തെ നീ തിരിക്കുക شَطْرَ الْمَسْجِدِ മസ്ജിദിന്റെ (പള്ളിയുടെ) നേരെ الْحَرَامِ പവിത്രമായ وَحَيْثُمَا كُنتُمْ നിങ്ങൾ എവിടെയായാലും, നിങ്ങൾ ആകുന്നിടത്ത് വെച്ച് فَوَلُّوا നിങ്ങൾ തിരിക്കുവിൻ وُجُوهَكُمْ നിങ്ങളുടെ മുഖങ്ങളെ شَطْرَهُ അതിന്റെ നേരെ, ഭാഗത്തേക്ക് لِئَلَّا يَكُونَ ഉണ്ടാവാതിരിക്കുവാൻ വേണ്ടി لِلنَّاسِ മനുഷ്യർക്ക് عَلَيْكُمْ നിങ്ങളുടെ മേൽ, നിങ്ങൾക്കെതിരിൽ حُجَّةٌ ഒരു ന്യായം, തെളിവ് إِلَّا الَّذِينَ യാതൊരു കൂട്ടർക്ക് ഒഴികെ ظَلَمُوا അക്രമം ചെയ്ത, അവർ അനീതി പ്രവർത്തിച്ചു مِنْهُمْ അവരിൽ നിന്ന് فَلَا تَخْشَوْهُمْ അതിനാൽ(എന്നാൽ)നിങ്ങൾ അവരെ പേടിക്കേണ്ടാ وَاخْشَوْنِي എന്നെ പേടിക്കുകയുംചെയ്യുവിൻ وَلِأُتِمَّ ഞാൻ പൂർത്തിയാക്കുവാൻ വേണ്ടിയും نِعْمَتِي എന്റെ അനുഗ്രഹം عَلَيْكُمْ നിങ്ങൾക്ക്, നിങ്ങളുടെ മേൽ وَلَعَلَّكُمْ നിങ്ങളായേക്കുവാനും تَهْتَدُونَ നിങ്ങൾ സൻമാർഗം പ്രാപിക്കുക.

---

ഖിബ്ലഃയുടെ വിഷയം എത്രഗൗരവത്തോടുകൂടിയാണ് അല്ലാഹു കണക്കിലെടുത്തിരിക്കുന്നതെന്ന് ഈ വചനങ്ങളിൽ നിന്ന് മനസ്സിലാക്കാം. ആവർത്തിച്ചാവർത്തിച്ച് പറഞ്ഞ വാക്യങ്ങളും, അവക്കിടയിലൂടെ ചൂണ്ടിക്കാട്ടിയിട്ടുള്ള തത്വങ്ങളും മനസ്സിരുത്തി ചിന്തിച്ചു നോക്കുക. മത ചിഹ്നങ്ങളിൽ ഖിബ്ലഃക്കുള്ള സ്ഥാനവും, ഖിബ്ലഃ മാറ്റത്തെത്തുടർന്ന് ശത്രുചേരികളിൽ നിന്ന് പ്രകടമായ എതിർപ്പിന്റെ രൂക്ഷതയും അതിൽ നിന്ന് ഗ്രഹിക്കാവുന്നതാണ്. ആദ്യം 144-ാം വചനത്തിൽ നബിﷺയുടെ ആഗ്രഹം നിറവേറ്റിത്തരാമെന്ന് അറിയിച്ചുകൊണ്ട് മസ്ജിദുൽ ഹറാമിന്റെ നേരെ തിരിഞ്ഞുകൊള്ളുവാൻ തിരുമേനിയോട് കൽപിച്ചു. പിന്നീട് അതുമായി ബന്ധപ്പെട്ട പലകാര്യങ്ങളും വിവരിച്ച ശേഷം, ഈ വചനങ്ങളിൽ നബിﷺയെഅഭിമുഖീകരിച്ചുകൊണ്ട് രണ്ട് പ്രാവശ്യം വീണ്ടും ആ കൽപന ആവർത്തിച്ചിരിക്കുന്നു. അതോടൊപ്പം സത്യവിശ്വാസികളെയും കൂടി അഭിമുഖീകരിച്ചുകൊണ്ട് നാലാമതും അത് ആവർത്തിക്കുന്നു.

പ്രസ്താവിക്കപ്പെടുന്ന വിഷയത്തിന്റെ പ്രാധാന്യം ശ്രോതാക്കളെ ഓർമിപ്പിക്കുവാൻ വേണ്ടി വാക്കുകളെയോ വാക്യങ്ങളെയോ ആവർത്തിക്കുക ഭാഷകളിൽ പൊതുവെ അംഗീകരിക്കപ്പെടാറുള്ള ഒരു പതിവാകുന്നു. അറബി ഭാഷയിൽ പ്രത്യേകിച്ചും ഈ പതിവ് കാണാം. ഇത്രയും ശക്തമായ രൂപത്തിൽ ഈ വിഷയം ആവർത്തിച്ചുറപ്പിക്കുവാനുള്ള പല കാരണങ്ങളും ഈ വചനങ്ങളിൽ അല്ലാഹു എടുത്തു കാണിച്ചിരിക്കുന്നു. എല്ലാ മതക്കാർക്കും ഓരോ ഖിബ്ലഃയുണ്ട്. അതുപോലെ മുസ്ലിംകൾക്കും ഒരു ഖിബ്ലഃ വേണ്ടതുണ്ട്. അത് എല്ലാറ്റിലും കൂടുതൽ ഉത്തമവും

ഗുണകരവുമായിരിക്കണം എന്നൊക്കെ 148-ാം വചനത്തിൽ സൂചിപ്പിച്ചു. ഇത് അല്ലാഹുവിങ്കൽ നിന്നും നിങ്ങൾക്ക് ലഭിക്കുന്ന വേണ്ടപ്പെട്ടതായ ഒരു യഥാർത്ഥമാണെന്ന് 149 ലും ചൂണ്ടിക്കാട്ടി. എതിർകക്ഷികൾ മുസ്‌ലിംകൾക്കെതിരെ ന്യായവാദമൊന്നും കൊണ്ടുവരാതിരിക്കുവാനും, അല്ലാഹുവിന്റെ അനുഗ്രഹം അവർക്ക് പൂർത്തിയാക്കിക്കൊടുക്കുവാനും, അവർ സൻമാർഗം പ്രാപിക്കുവാനും, വേണ്ടിയാണിതെന്ന് 150 ലും ചൂണ്ടിക്കാട്ടിയിരിക്കുന്നു. അൽപം മനസ്സിരുത്തി പരിശോധിക്കുന്നപക്ഷം വേറെയും പല സൂചനകളും ഈ വചനങ്ങളിൽ കണ്ടെത്തുവാൻ കഴിയും. ഈ വിഷയം ഇത്രയും ഗൗരവമർഹിക്കുവാൻ അന്നത്തെ ചുറ്റുപാടിൽ വേറെയും കാരണമുണ്ടായിരുന്നു. മതപരമായ അനുഷ്ഠാന നിയമങ്ങളിൽ ഏർപ്പെട്ട ഒന്നാമത്തെ 'നസ്ഖ്' (നിലവിലുള്ള ഒരു വിധി മാറ്റി തൽസ്ഥാനത്ത് വേറൊരു വിധി നടപ്പാക്കൽ) ആയിരുന്നു ഈ ക്വിബ്‌ലഃമാറ്റം. നസ്ഖിന്റെ പേരിൽ ഇസ്‌ലാമിന്റെ ശത്രുക്കളിൽ നിന്നുണ്ടായ രൂക്ഷമായ എതിർപ്പുകളും, ശുദ്ധഗതിക്കാരായ ചില മുസ്‌ലിംകളിൽ അത് വരുത്തിയ ആശയക്കുഴപ്പങ്ങളും സംബന്ധിച്ച് 106-ാം വചനത്തിലും അതിന്റെ വ്യാഖ്യാനത്തിലും നാം കണ്ടുവല്ലോ.

പുറത്ത്പോയേടത്തു നിന്നെല്ലാം മസ്ജിദുൽ ഹറാമിന്റെ നേരെ തിരിയണം (وَمِنْ حَيْثُ خَرَجْتَ...)എന്നു പറഞ്ഞതിന്റെ സാരം എവിടെ യാത്ര പോയാലും അവിടെ നിന്നെല്ലാം നമസ്കാരത്തിൽ കഅ്ബഃയിലേക്ക് തിരിയണമെന്നും നിങ്ങൾ ആയിരിക്കുന്നേടത്തു നിന്നൊക്കെ തിരിയണം ( وَحَيْثُمَا كُنتُمْ )എന്നു പറഞ്ഞതിന്റെ സാരം, നിങ്ങൾ കഅ്ബഃയുടെ അടുത്തോ ദൂരെയോ ആയാലും, കഅ്ബ കാണാവുന്നിടത്തോ കാണാത്തിടത്തോ ആയാലും അങ്ങിനെ ചെയ്യണമെന്നുമാകുന്നു. ബൈത്തുൽ മുക്വദ്ദസിനെ സ്ഥിരം ക്വിബ്‌ലഃയായി നിയമിക്കുന്ന പക്ഷം ഇവർ എന്ത്കൊണ്ടാണ് ഞങ്ങളുടെ ക്വിബ്‌ലഃയെ അനുകരിക്കുന്നതെന്നും ഇവർ കഅ്ബഃയെ ക്വിബ്‌ലഃയാക്കേണ്ടവരല്ലേ എന്നുമൊക്കെ വേദക്കാർ പറയുവാൻ ഇടവരും. മുഹമ്മദിന്റെ മാർഗം ഇബ്‌റാഹീം (അ)ന്റെ മാർഗമാണെന്ന് വാദിക്കുകയും അതോടുകൂടി ഇബ്‌റാഹീം (അ)ന്റെ ക്വിബ്‌ലഃ അവൻ ഉപേക്ഷിക്കുകയും ചെയ്യുന്നുവെന്നും മറ്റും മുശ്‌രിക്കുകളും പറഞ്ഞേക്കും. ഇതൊക്കെ സൂചിപ്പിച്ചാണ് നിങ്ങൾക്കെതിരെ മനുഷ്യർക്ക് ഒരു ന്യായം ഉണ്ടാകാതിരിക്കുവാൻ വേണ്ടി( لِئَلَّا يَكُونَ لِلنَّاسِ ) എന്നു പറഞ്ഞിരിക്കുന്നത്. എന്നാൽ, ദുർവാശിക്കാരും ദുരുദ്ദേശപൂർവ്വം നിഷേധത്തിനൊരുങ്ങിയവരുമായ ആളുകളെ സംബന്ധിച്ചിടത്തോളം സത്യത്തിനും ന്യായത്തിനും സ്ഥാനമില്ല. ക്വിബ്‌ലഃ മാറ്റിയാലും ഇല്ലെങ്കിലും, കഅ്ബഃയായാലും അല്ലെങ്കിലും അവർ-ഒന്നല്ലെങ്കിൽ മറ്റൊന്നായി -ആരോപണങ്ങൾ ഉന്നയിച്ചുകൊണ്ടിരിക്കുക സ്വാഭാവികമാണ്. ഇത്തരക്കാരെപ്പറ്റിയാണ് അവരിൽ നിന്നുള്ള അക്രമികളൊഴികെ(...... إِلَّا الَّذِينَ ظَلَمُوا )എന്നു പറഞ്ഞത്.

ഇങ്ങിനെയുള്ള ആക്ഷേപങ്ങളും ആരോപണങ്ങളുമൊന്നും ചെവിക്കൊള്ളേണ്ടതില്ല; അവഗണിച്ചു തള്ളുകയേവേണ്ടൂ. അവർ മൂലം ഒന്നും സംഭവിക്കാൻ പോകുന്നില്ല; അവരെയൊന്നും ഭയപ്പെടേണ്ട ; അല്ലാഹുവിനെ മാത്രമാണ് ഭയപ്പെടേണ്ടത്. നിങ്ങളുടെ മത നിയമങ്ങൾ വ്യവസ്ഥപ്പെടുത്തി നിയമിച്ചു തരുന്നത് നിങ്ങൾക്ക് അവൻ കനിഞ്ഞേകുന്ന അനുഗ്രഹമാണ്; അത് മുഖേന നിങ്ങൾക്ക് നേർമാർഗം പ്രാപിച്ചു വിജയം നേടാവുന്നതാണ് എന്നൊക്കെ സത്യവിശ്വാസികളെ ഉണർത്തിക്കൊണ്ട് അല്ലാഹു തുടരുന്നു:

كَمَآ أَرْسَلْنَا فِيكُمْ رَسُولاً مِّنكُمْ يَتْلُواْ عَلَيْكُمْ ءَايَـٰتِنَا وَيُزَكِّيكُمْ وَيُعَلِّمُكُمُ ٱلْكِتَـٰبَ وَٱلْحِكْمَةَ وَيُعَلِّمُكُم مَّا لَمْ تَكُونُواْ تَعْلَمُونَ ﴿١٥١﴾

**﴿151﴾ (അതെ) നിങ്ങളിൽ, നിങ്ങളിൽ നിന്നുള്ള ഒരു റസൂലിനെ നാം അയച്ചതുപോലെ അദ്ദേഹം നിങ്ങൾക്ക് നമ്മുടെ ആയത്ത് [ലക്ഷ്യം]കൾ ഓതിത്തരുകയും, നിങ്ങളെ സംസ്കരിക്കുകയും നിങ്ങൾക്ക് വേദഗ്രന്ഥവും വിജ്ഞാനവും പഠിപ്പിക്കുകയും ചെയ്യുന്നു. നിങ്ങൾക്ക് അറിയുമായിരുന്നില്ലാ ത്തത് അദ്ദേഹം നിങ്ങൾക്ക് പഠിപ്പിച്ചു തരുകയും ചെയ്യുന്നു. [അങ്ങിനെയുള്ള ഒരു റസൂലിനെ]**

فَٱذْكُرُونِىٓ أَذْكُرْكُمْ وَٱشْكُرُواْ لِى وَلَا تَكْفُرُونِ ﴿١٥٢﴾

**﴿152﴾ ആകയാൽ, നിങ്ങൾ എന്നെ സ്മരിക്കുവിൻ, (എന്നാൽ) ഞാൻ നിങ്ങളെ(യും) സ്മരിക്കുന്നതാണ്. എനിക്ക് നന്ദി കാണിക്കുകയും ചെയ്യുവിൻ, എന്നോട് നന്ദികേട് കാണിക്കുകയും അരുത്.**

---

﴿151﴾ كَمَاأَرْسَلْنَا നാം അയച്ചതുപോലെ فِيكُمْ നിങ്ങളിൽ رَسُولا ഒരു റസൂലിനെ, ദൂതനെ مِنْكُمْ നിങ്ങളിൽ നിന്ന് يَتْلُوعَلَيْكُمْ അദ്ദേഹം നിങ്ങൾക്ക് ഓതിത്തരുന്നു آيَاتِنَا നമ്മുടെ ആയത്ത് (വചനം - ദൃഷ്ടാന്തം - ലക്ഷ്യം)കളെ وَيُزَكِّيكُمْ നിങ്ങളെ സംസ്കരിക്കുകയും ചെയ്യും وَيُعَلِّمُكُمُ നിങ്ങൾക്ക് പഠിപ്പിക്കുകയും الْكِتَابَ (വേദ)ഗ്രന്ഥം وَالْحِكْمَةَ വിജ്ഞാനവും, തത്വജ്ഞാനവും وَيُعَلِّمُكُمْ നിങ്ങൾക്ക് പഠിപ്പിക്കുകയും (ചെയ്യും) مَالَمْ تَكُونُوا നിങ്ങൾ ആയിരുന്നില്ലാത്തത് تَعْلَمُونَ നിങ്ങൾ അറിയും ﴿152﴾ فَاذْكُرُونِي ആകയാൽ നിങ്ങൾ എന്നെ സ്മരിക്കുവിൻ أَذْكُرْكُمْ ഞാൻ നിങ്ങളെ ഓർമിക്കാം وَاشْكُرُوا നിങ്ങൾ നന്ദികാണിക്കുകയും ചെയ്യുവിൻ لِي എനിക്ക്, എന്നോട് وَلَاتَكْفُرُونِ എന്നോട് നിങ്ങൾ നന്ദികേട് (കൃതഘ്നത)കാണിക്കുകയും ചെയ്യരുത്.

---

കഅ്ബഃയെ ക്വിബ്‌ലഃയാക്കിയതിലടങ്ങിയ തത്വങ്ങളെക്കുറിച്ച് പ്രസ്താവിച്ച കൂട്ടത്തിൽ നിങ്ങൾക്ക് എന്റെ അനുഗ്രഹം പൂർത്തിയാക്കിത്തരുവാനും, നിങ്ങൾ നേർമാർഗം പ്രാപിക്കുവാനും വേണ്ടിയാണ് അതെന്ന് കഴിഞ്ഞ വചനത്തിൽ പ്രസ്താവിച്ചുവല്ലോ. അതുമാത്രമല്ല, വേറെയും ഒരു വമ്പിച്ച അനുഗ്രഹം ഞാൻ നിങ്ങൾക്ക് ചെയ്തു തന്നിട്ടുണ്ട്. ആ അനുഗ്രഹത്തിന്റെ ഒരു വശം മാത്രമാണിത്. നിങ്ങൾക്ക് സൻമാർഗം കാണിച്ചു തരുവാനായി ഒരു റസൂലിനെ ഞാൻ നിങ്ങൾക്ക് അയച്ചു തന്നിട്ടുണ്ട്. അതാണ് ഇതിനെക്കാൾ വലിയ അനുഗ്രഹം എന്നൊക്കെ ഈ വചനത്തിൽ അല്ലാഹു സത്യവിശ്വാസികളെ ഉണർത്തുന്നു. തുടർന്നുകൊണ്ട് റസൂലിന്റെ

സ്ഥിതിഗതികളും കൃത്യങ്ങളും ഇന്നതാണെന്ന് ചൂണ്ടിക്കാട്ടുന്നു. അതിന് ശേഷം ഇത്രയും വമ്പിച്ച അനുഗ്രഹം ഞാൻ നിങ്ങൾക്ക് ചെയ്തുതന്നിരിക്കെകൊണ്ട് നിങ്ങൾ എപ്പോഴും എന്നെക്കുറിച്ച് സ്മരണയുള്ളവരായിരിക്കണമെന്നും ഒരിക്കലും എന്നോട് നന്ദികേട് കാണിക്കരുതെന്നും അതിന്റെ ഫലം നിങ്ങൾക്ക് തന്നെയാണെന്നും ഓർമിപ്പിക്കുന്നു.

നബിﷺയുടെ ചുമതലകളായി പ്രസ്താവിച്ച കാര്യങ്ങളെ - അല്ലാഹുവിന്റെ ആയത്തുകൾ ഓതിത്തരുക, സംസ്ക്കരിക്കുക, വേദഗ്രന്ഥവും വിജ്ഞാനവും പഠിപ്പിക്കുക എന്നിവയെ-പ്പറ്റി ഇബ്റാഹീം (അ)ന്റെ പ്രാർത്ഥനയുടെ വിവരണത്തിൽ (129-ാം വചനത്തിൽ വെച്ച്)മുമ്പ് വിവരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ അതാവർത്തിക്കുന്നില്ല. അദ്ദേഹത്തിന്റെ പ്രാർത്ഥനയുടെ ഉത്തരമെന്ന നിലക്കാണ് റസൂൽﷺനിയോഗിക്കപ്പെട്ടതെന്നും അവിടെ നാം കണ്ടുവല്ലോ. നിങ്ങൾക്ക് അറിയുമായിരുന്നില്ലാത്തതും അദ്ദേഹം നിങ്ങൾക്ക് പഠിപ്പിക്കും (وَيُعَلِّمُكُم مَّا لَمْ تَكُونُوا تَعْلَمُونَ) എന്ന് പറഞ്ഞത്കൊണ്ടുദ്ദേശ്യം, വഹ്‌യ് മൂലവും പ്രവാചകൻ മുഖേനയുമല്ലാതെ - ബുദ്ധികൊണ്ടോ മറ്റോ - അറിയുവാൻ കഴിയാത്ത കാര്യങ്ങൾ പലതും അദ്ദേഹം മുഖേന നിങ്ങൾക്ക് അറിയുവാൻ കഴിയുന്നു എന്നത്രെ.

ഇമാം അഹ്മദ് (റ) ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു : അല്ലാഹു പറയുന്നു: 'ആദമിന്റെ മകനേ, എന്നെക്കുറിച്ച് നീ നിന്റെ സ്വന്തത്തിൽ (മനസ്സിൽ) ഓർമിക്കുന്നതായാൽ, ഞാൻ എന്റെ സ്വന്തത്തിൽ നിന്നെയും ഓർമിക്കും. എന്നെക്കുറിച്ച് നീ ഒരു സംഘത്തിൽ വെച്ച് ഓർമിക്കുന്നതായാൽ (പ്രസ്താവിച്ചാൽ)അതിനെക്കാൾ ഉത്തമമായ സംഘത്തിൽ (മലക്കുകളുടെ സംഘത്തിൽ)വെച്ച് ഞാനും നിന്നെ ഓർമിക്കും. നീ എന്നോട് ഒരു ചാൺ അടുക്കുന്ന പക്ഷം, ഞാൻ നിന്നോട് ഒരു മുഴം അടുക്കും. നീ എന്നോട് ഒരു മുഴം അടുക്കുന്നതായാൽ ഞാൻ നിന്നോട് ഒരു മാർ അടുക്കുന്നതാണ്. നീ എന്റെ അടുക്കലേക്ക് (പതുക്കെ)നടന്നുവരുന്നതായാൽ ഞാൻ നിന്റെ അടുക്കലേക്ക് (വേഗം)ഓടി വരുന്നതാണ്.' ഈ അർത്ഥത്തിലുള്ള വേറെ ഹദീഥ് ബുഖാരിയിലും മുസ്‌ലിമിലും കാണാം.

## വിഭാഗം - 19

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱسْتَعِينُوا۟ بِٱلصَّبْرِ وَٱلصَّلَوٰةِ ۚ

**﴾153﴿ ഹേ, വിശ്വസിച്ചവരേ, ക്ഷമയും നമസ്കാരവും വഴി നിങ്ങൾ സഹായം തേടിക്കൊള്ളുവിൻ**

إِنَّ ٱللَّهَ مَعَ ٱلصَّٰبِرِينَ ﴿١٥٣﴾

**നിശ്ചയമായും, അല്ലാഹു ക്ഷമിക്കുന്നവരോടൊപ്പമായിരിക്കും.**

---

﴾153﴿ يَاأَيُّهَا الَّذِينَ آمَنُوا വിശ്വസിച്ചവരേ اسْتَعِينُوا നിങ്ങൾ സഹായം തേടുവിൻ بِالصَّبْرِ സഹനംകൊണ്ട് وَالصَّلَاةِ നമസ്കാരവും إِنَّ اللَّهَ നിശ്ചയമായും അല്ലാഹു مَعَ الصَّابِرِينَ ക്ഷമിക്കുന്നവരുടെകൂടെയാണ്.

---

കഴിഞ്ഞ വചനത്തിൽ അല്ലാഹുവിനെ ഓർക്കുവാനും അവനോട് നന്ദി

കാണിക്കുവാനും പറഞ്ഞശേഷം ഈ വചനത്തിൽ ക്ഷമയും നമസ്കാരവും മുറുകെ പിടിക്കുവാനും, അത് വഴി സഹായം തേടിക്കൊള്ളുവാനും ഉപദേശിക്കുന്നു. ക്ഷമയുള്ളവരുടെ പക്ഷത്തായിരിക്കും അല്ലാഹു എന്ന് പറഞ്ഞുകൊണ്ട് ക്ഷമയുടെ കാര്യം പ്രത്യേകം ഊന്നിപ്പറയുകയും ചെയ്തിരിക്കുന്നു. അവന്റെ പ്രത്യേക സഹായവും അനുഗ്രഹാശിസ്സുകളും അവർക്കുണ്ടായിക്കൊണ്ടിരിക്കുമെന്ന് താൽപര്യം. അനുഗ്രഹത്തിലും സന്തോഷത്തിലും നന്ദിയെന്നപോലെ, പരീക്ഷണങ്ങളിലും വിഷമങ്ങളിലും ക്ഷമ കൈക്കൊള്ളൽ സത്യവിശ്വാസിയുടെ സ്വഭാവമായിരിക്കേണ്ടതാണ്. ഒരു ഹദീഥിൽ നബി ﷺ പറയുന്നു : സത്യവിശ്വാസിയുടെ കാര്യം ആശ്ചര്യം തന്നെ! അവന്റെ കാര്യങ്ങളെല്ലാം അവന് ഗുണകരമായിരിക്കും. ഇത് സത്യവിശ്വാസിക്കല്ലാതെ മറ്റാർക്കുമില്ല. അവന് സന്തോഷകരമായത് വല്ലതും ഭവിച്ചാൽ അവൻ നന്ദികാണിക്കുന്നു. അപ്പോൾ അതവന് ഗുണമായിത്തീരുന്നു. അവന് ഉപദ്രവകരമായത് വല്ലതും ഭവിച്ചാൽ അവൻ ക്ഷമിക്കുകയും ചെയ്യും. അപ്പോൾ അതും അവന് ഗുണമായിത്തീരുന്നു. (മു) ക്ഷമയെക്കുറിച്ചും അതിന് പ്രോത്സാഹിപ്പിച്ചുകൊണ്ടുമുള്ള വളരെ ക്വുർആൻ വചനങ്ങളും നബിവാക്യങ്ങളും കാണാവുന്നതാണ്.

നമസ്കാരമാകട്ടെ, ശാരീരികമായ അനുഷ്ഠാന കർമങ്ങളിൽ അതി പ്രധാനമായ ഒരു കർമമാകുന്നു. അല്ലാഹുവുമായുള്ള ഒരു കൂടിക്കാഴ്ചയും, അവന്റെ മുമ്പിൽ സാഷ്ടാംഗം ചെയ്തുകൊണ്ട് നടത്തപ്പെടുന്ന ഭക്തിനിർഭരമായ പ്രാർത്ഥനയുമാകുന്നു അത്. ആ പ്രാർത്ഥനക്ക് അല്ലാഹു പ്രത്യേകം വില കൽപിക്കുമെന്നതിൽ സംശയിക്കുവാനില്ല. വല്ല അനിഷ്ട സംഭവങ്ങളും നേരിടുമ്പോൾ, നബി ﷺ നമസ്കാരത്തെ അഭയം പ്രാപിച്ചിരുന്നതായി-വേഗം നമസ്കാരത്തിലേക്ക് പ്രവേശിച്ചിരുന്നതായി-ഹദീഥുകളിൽ വന്നിട്ടുള്ളതും അതുകൊണ്ടാകുന്നു. ഈ വചനത്തിന്റെ വിവരണത്തിലേക്ക് ആവശ്യമായ വിവരങ്ങൾ പലതും 45-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ മുമ്പ് കഴിഞ്ഞുപോയിട്ടുള്ളത് ഓർക്കുക.

وَلَا تَقُولُوا۟ لِمَن يُقْتَلُ فِى سَبِيلِ ٱللَّهِ أَمْوَٰتٌۢ ۚ بَلْ أَحْيَآءٌ وَلَٰكِن لَّا تَشْعُرُونَ ﴿١٥٤﴾

**﴾154﴿ അല്ലാഹുവിന്റെ മാർഗത്തിൽ കൊല്ലപ്പെടുന്നവരെക്കുറിച്ച് നിങ്ങൾ 'മരണപ്പെട്ടവർ' എന്ന് പറയരുത്. എന്നാൽ, (അവർ) ജീവിച്ചിരിക്കുന്നവരാകുന്നു; എങ്കിലും നിങ്ങൾ (അത്)ഗ്രഹിക്കുകയില്ല.**

﴾154﴿ وَلَاتَقُولُوا നിങ്ങൾ പറയരുത് لِمَنْ يُقْتَلُ കൊല്ലപ്പെടുന്നവരെക്കുറിച്ച് فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ أَمْوَاتٌ മരിച്ചുപോയവർ എന്ന് بَلْ പക്ഷേ, എന്നാൽ أَحْيَاءٌ ജീവിച്ചിരിക്കുന്നവരാണ് وَلَٰكِنْ എങ്കിലും لَاتَشْعُرُونَ നിങ്ങൾ ഗ്രഹിക്കുകയില്ല, അറിയുകയില്ല.

മുൻ ആയത്തിൽ ക്ഷമയെയും നമസ്കാരത്തെയും കുറിച്ച് പ്രസ്താവിച്ചു. ക്ഷമയുള്ളവർ സഹനമുള്ളവരും, നമസ്കാരമുള്ളവർ ഭയഭക്തരുമായിരിക്കുമല്ലോ. അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്വാനും ജീവൻ ത്യജിക്കുവാനും തയ്യാറാകുന്നതും ഇങ്ങിനെയുള്ളവരായിരിക്കും. സമരവേളയിൽ വല്ലവരും വധിക്കപ്പെട്ടു

രക്തസാക്ഷികളാകുന്ന പക്ഷം, അവർ പ്രത്യക്ഷത്തിൽ മരണപ്പെട്ടവരാണെങ്കിലും യഥാർത്ഥത്തിൽ മരണപ്പെട്ടവരല്ല; അത്കൊണ്ട് അവരെപ്പറ്റി സാധാരണ മരണപ്പെട്ടവരെപ്പോലെ കരുതിക്കൂടാ; അവർ അല്ലാഹുവിന്റെ അടുക്കൽ ജീവിച്ചിരിക്കുന്നവർ തന്നെയാണ്. പക്ഷേ, നിങ്ങൾക്കത് മനസ്സിലാക്കുവാൻ കഴിയുകയില്ല എന്നൊക്കെ അല്ലാഹു അറിയിക്കുന്നു. രക്തസാക്ഷികളുടെ (ശഹീദുകളുടെ)മരണം വാസ്തവത്തിൽ മരണമല്ലെന്നോ, മരിച്ചുവെന്ന് അവരെപ്പറ്റി പറയുവാൻ പാടില്ലെന്നോ അല്ല-മറ്റുള്ളവരുടെ മരണവും അവരുടെ മരണവും ഒരേ നിലയിൽ കണക്കാക്കികൂടാ എന്നത്രെ-അല്ലാഹു പറഞ്ഞതിന്റെ അർത്ഥം. ആലുഇംറാൻ 169–171 വചനങ്ങളിൽ ഇതിനെപ്പറ്റി കൂടുതൽ വിവരം കാണാവുന്നതാണ്. إن شاء الله അവർക്ക് ആഹാരം നൽകപ്പെട്ടുകൊണ്ടിരിക്കുമെന്നും അതോടൊപ്പം വന്നുചേരുവാനിരിക്കുന്നവരെപ്പറ്റി അവർ സന്തുഷ്ടരായിക്കൊണ്ടിരിക്കുമെന്നും മറ്റും അവിടെ പ്രസ്താവിച്ചിരിക്കുന്നു.

ശുഹദാക്കളുടെ (രക്തസാക്ഷികളുടെ) ആത്മാക്കൾ പച്ചവർണമുള്ള ചില പക്ഷികളുടെ ഉള്ളങ്ങളിലായി സ്വർഗത്തിൽ അവർ ഉദ്ദേശിച്ചേടത്തുകൂടി മേഞ്ഞുകൊണ്ടിരിക്കുമെന്നും, അവർക്ക് ലഭിക്കുവാനിരിക്കുന്ന പ്രതിഫലങ്ങൾ കണ്ട് തങ്ങളെ ഇഹത്തിലേക്ക് മടക്കി വീണ്ടും അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്തു കൊല്ലപ്പെടുമാറാക്കിക്കൊടുക്കുവാൻ അവർ അല്ലാഹുവിനോട് അപേക്ഷിക്കുമെന്നും, എനി മടക്കമില്ലെന്ന് നിശ്ചയിച്ചുവെച്ചിരിക്കുന്നതായി അല്ലാഹു അവരോട് മറുപടി പറയുമെന്നും നബിﷺ പ്രസ്താവിച്ചിരിക്കുന്നു. (മു) അല്ലാഹുവും റസൂലും അറിയിച്ചുതന്നതിനപ്പുറം അവരുടെ ആത്മീയമായ ആ അദൃശ്യജീവിതത്തെപ്പറ്റി നമുക്കൊന്നും അനുമാനിക്കുവാൻ സാധ്യമല്ല. അതാണ് وَلَـٰكِن لَّا تَشْعُرُونَ (എങ്കിലും നിങ്ങൾ അത് ഗ്രഹിക്കുകയില്ല)എന്ന് അല്ലാഹു പറഞ്ഞതും. യുദ്ധത്തിൽവെച്ചോ, ശത്രുക്കളുടെ കൈക്കൊ കൊല്ലപ്പെട്ടാൽ മാത്രംപോരാ, നിഷ്കളങ്ക മനസ്സോടും, ഐഹികമായി ലക്ഷ്യങ്ങൾവെച്ചു കൊണ്ടല്ലാതെയും രണാങ്കണത്തിലിറങ്ങി കൊല്ലപ്പെട്ടവരായെങ്കിൽ മാത്രമേ ഇപ്പറഞ്ഞ നേട്ടങ്ങൾ ഉണ്ടായിരിക്കുകയുള്ളൂവെന്ന് പല ഹദീഥുകളിലും നബിﷺ വ്യക്തമാക്കിയിരിക്കുന്നു. ക്ഷമയെപ്പറ്റി വീണ്ടും പറയുന്നു:

وَلَنَبْلُوَنَّكُم بِشَىْءٍ مِّنَ ٱلْخَوْفِ وَٱلْجُوعِ وَنَقْصٍ مِّنَ ٱلْأَمْوَٰلِ وَٱلْأَنفُسِ وَٱلثَّمَرَٰتِ ۗ

**﴾155﴿ ഭയം, വിശപ്പ്, സ്വത്തുക്കളിലും ദേഹങ്ങളിലും ഫലങ്ങളിലും കുറവ് എന്നിവയിൽ പെട്ട വല്ലതും കൊണ്ട് നിശ്ചയമായും നാം നിങ്ങളെ പരീക്ഷണം ചെയ്യുന്നതാണ്.**

وَبَشِّرِ ٱلصَّـٰبِرِينَ ﴿١٥٥﴾

**ക്ഷമിക്കുന്നവർക്ക് നീ സന്തോഷവാർത്ത അറിയിക്കുകയും ചെയ്യുക**

ٱلَّذِينَ إِذَآ أَصَـٰبَتْهُم مُّصِيبَةٌ قَالُوٓا۟ إِنَّا لِلَّهِ وَإِنَّآ إِلَيْهِ رَٰجِعُونَ ﴿١٥٦﴾

**﴾156﴿ അതായത് യാതൊരു കൂട്ടർക്ക്, അവർക്ക് വല്ല ബാധയും [ആപത്തും] ബാധിച്ചാൽ അവർ പറയും: ഞങ്ങൾ അല്ലാഹുവിനു**

**ളളവരാണ്; ഞങ്ങൾ അവങ്കലേക്ക് തന്നെ മടങ്ങുന്നവരുമാകുന്നു.**

أُوْلَـٰٓئِكَ عَلَيۡهِمۡ صَلَوَٰتٞ مِّن رَّبِّهِمۡ وَرَحۡمَةٞۖ

**﴾157﴿ അക്കൂട്ടർ - അവരിൽ അവരുടെ റബ്ബിങ്കൽ നിന്നുള്ള അനുഗ്രഹാശിസ്സുകളും, കാരുണ്യവും ഉണ്ടായിരിക്കും.**

وَأُوْلَـٰٓئِكَ هُمُ ٱلۡمُهۡتَدُونَ ﴿١٥٧﴾

**അക്കൂട്ടർ തന്നെയാണ്, സൻമാർഗം പ്രാപിച്ചവരും.**

---

﴾155﴿ وَلَنَبۡلُوَنَّكُمۡ നിങ്ങളെ നാം നിശ്ചയമായും പരീക്ഷിക്കുക തന്നെ ചെയ്യും بِشَيۡءٍ ഒരു വസ്തു (അൽപം-വല്ലതും)കൊണ്ട് مِنَ الْخَوْفِ ഭയത്തിൽ നിന്ന് وَالْجُوعِ വിശപ്പിൽ നിന്നും وَنَقْصٍ കുറവിൽ (ചുരുക്കലിൽ)നിന്നും مِنَ الأَمْوَالِ സ്വത്തുക്കളിൽ നിന്ന് وَالأَنْفُسِ ദേഹങ്ങളിൽ നിന്ന് وَالثَّمَرَاتِ ഫലങ്ങളിൽ നിന്നും وَبَشِّرِ നീ സന്തോഷമറിയിക്കുകയും ചെയ്യുക الصَّابِرِينَ ക്ഷമിക്കുന്നവർക്ക്. ﴾156﴿ الَّذِينَ യാതൊരു കൂട്ടർക്ക് إِذَا أَصَابَتْهُمْ അവർക്ക് ബാധിച്ചാൽ, എത്തിയാൽ مُصِيبَةٌ വല്ല ബാധയും, ഒരു വിപത്ത് قَالُوا അവർ പറയും إِنَّا لِلَّهِ ഞങ്ങൾ നിശ്ചയമായും അല്ലാഹുവിന്ന്(ഉള്ളവർ)ആകുന്നു, ഞങ്ങൾ അല്ലാഹുവിന് തന്നെ وَإِنَّا إِلَيْهِ ഞങ്ങൾ അവനിലേക്കുതന്നെ رَاجِعُونَ മടങ്ങുന്നവരുമാണ്. ﴾157﴿ أُولَٰئِكَ അക്കൂട്ടർ عَلَيْهِمْ അവരുടെ മേൽ ഉണ്ടായിരിക്കും, അവർക്കുണ്ട് صَلَوَاتٌ അനുഗ്രഹാശിസ്സുകൾ مِنْ رَبِّهِمْ അവരുടെ റബ്ബിൽ നിന്ന് وَرَحْمَةٌ കാരുണ്യവും وَأُولَٰئِكَ അക്കൂട്ടർ هُمُ അവർ തന്നെ الْمُهْتَدُونَ സന്മാർഗികൾ, നേർമാർഗം പ്രാപിക്കുന്നവർ.

---

അല്ലാഹുവിങ്കൽ നിന്നുള്ള പരീക്ഷണം രണ്ടുവിധത്തിലുണ്ട്. തിൻമ മുഖേനയും നൻമ മുഖേനയും وَنَبْلُوكُمْ بِالشَّرِّ وَالْخَيْرِ فِتْنَةً (തിന്മകൊണ്ടും നന്മകൊണ്ടും നിങ്ങളെ നാം ഒരു പരീക്ഷണം പരീക്ഷിക്കുന്നതാണ്. (21:35) തിന്മയിൽ ക്ഷമയും സഹനവും, നന്മയിൽ നന്ദിയും കൂറും പുലർത്തുകയാണ് സത്യവിശ്വാസികൾ ചെയ്യേണ്ടത്. അങ്ങിനെ ചെയ്യുന്ന പക്ഷം 153-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ ഉദ്ധരിച്ച നബിവചനത്തിൽ കണ്ടതുപോലെ-രണ്ടുതരം പരീക്ഷണവും അവർക്കു ഗുണകരമായിതന്നെ കലാശിക്കും. ഇല്ലെങ്കിലോ? രണ്ടും ദോഷമല്ലാതെ വരുത്തുകയുമില്ല. കഴിഞ്ഞ വചനങ്ങളിൽ ക്ഷമയെക്കുറിച്ച് പലതും പ്രസ്താവിച്ചു. അതിനെത്തുടർന്ന് മനുഷ്യനിൽ ഇടക്കിടെ അനുഭവപ്പെട്ടേക്കാവുന്ന വിപത്തുകൾ മുഖേനയുണ്ടാകുന്ന പരീക്ഷണങ്ങളെക്കുറിച്ചും, അവയിൽ ക്ഷമ കൈക്കൊള്ളേണ്ടതിനെക്കുറിച്ചും ഈ വചനങ്ങളിൽ അല്ലാഹു പ്രസ്താവിക്കുകയാണ്.

അഞ്ചുവിധം പരീക്ഷണങ്ങളെയാണ് അല്ലാഹു എടുത്തു പറഞ്ഞത്:

(1) ഭയം, യുദ്ധം, കലഹം, ശത്രുക്കൾ തുടങ്ങിയ എല്ലാ കാരണത്താലും ഏർപ്പെടുന്ന ഭയം ഇതിൽ ഉൾപ്പെടുന്നു.

(2) വിശപ്പ്: ക്ഷാമംകൊണ്ടോ ദാരിദ്ര്യാധിക്യംകൊണ്ടോ, മറ്റു കാരണം കൊണ്ടോ ഉണ്ടാകുന്ന പട്ടിണിയെന്നർത്ഥം

(3) ധനനഷ്ടം : ഉള്ള ധനത്തിന് നാശനഷ്ടം പിണഞ്ഞും, വരവ് കുറഞ്ഞും ഉണ്ടാകുന്ന എല്ലാതരം നഷ്ടങ്ങളും

(4) ആൾ നഷ്ടം : രോഗം പകർച്ച വ്യാധികൾ, അപകടങ്ങൾ, യുദ്ധങ്ങൾ, അത്യാഹിതങ്ങൾ എന്നിങ്ങിനെയുള്ള ഏതെങ്കിലും കാരണത്താൽ സ്വന്തം കുടുംബങ്ങളിലും ബന്ധുമിത്രങ്ങളിലും ഉണ്ടാകുന്ന എല്ലാ ജീവനാശങ്ങളും

(5) ഫലങ്ങളുടെ കുറവ്: കൃഷിയുൽപന്നങ്ങൾ, കായ്കനികൾ മുതലായവയിൽ ഏർപ്പെടുന്ന ഉൽപാദനക്കുറവ്. ഇവയെല്ലാം പലപ്പോഴും ഉണ്ടാകാറുള്ള വിപത്തുകളാണല്ലോ. ബാഹ്യമായ കാര്യകാരണബന്ധങ്ങളെ മുൻനിറുത്തി ഇവക്കെല്ലാം ചില കാരണങ്ങൾ മനുഷ്യന് പലപ്പോഴും പറയുവാനുണ്ടായിരിക്കും. എങ്കിലും അവയൊക്കെ വാസ്തവത്തിൽ അല്ലാഹുവിങ്കൽ നിന്നുള്ള ചില പരീക്ഷണങ്ങളാകുന്നു. അവയിൽ ക്ഷമ കൈക്കൊള്ളുന്നവർക്ക് അല്ലാഹുവിങ്കൽ നിന്ന് മഹത്തായ അനുഗ്രഹങ്ങളും നൻമകളും ലഭിക്കുന്നതാണെന്നും അവരാണ് സൻമാർഗം പ്രാപിച്ച ഭാഗ്യവാൻമാരെന്നും അല്ലാഹു സന്തോഷവാർത്ത അറിയിക്കുന്നു. നേരെ മറിച്ച് അക്ഷമയും വേവലാതിയുമായി കഴിയുന്നവരെ സംബന്ധിച്ചിടത്തോളം, ഇഹത്തിൽ ആപത്തുകളുടെ ഗൗരവം വർദ്ധിക്കലും, പരത്തിൽ അല്ലാഹുവിന്റെ അപ്രീതി സമ്പാദിക്കലും മാത്രമായിരിക്കും അനുഭവം.

മേൽപറഞ്ഞ അഞ്ച് കാര്യങ്ങളെക്കൊണ്ടും പരീക്ഷണം നടത്തും എന്ന് പറയാതെ അവയിൽ അൽപം വല്ലതും കൊണ്ട് പരീക്ഷണം നടത്തും ( وَلَنَبْلُوَنَّكُم بِشَيْءٍ ) എന്നത്രെ അല്ലാഹു പറഞ്ഞ വാക്ക്. ഇവയിൽപെട്ട ഏതെങ്കിലും ചിലതൊക്കെ ചിലപ്പോൾ നിങ്ങൾക്ക് അനുഭവപ്പെട്ടെന്ന് വരും. അപ്പോൾ അതിന്റെ പേരിൽ ക്ഷമകേടും നിരാശയും ബാധിക്കരുത്. നേരെമറിച്ച് ക്ഷമ അവലംബിച്ചുകൊണ്ട് അവ നിങ്ങൾക്ക് ഗുണകരമായി കലാശിക്കുവാൻ ശ്രമിക്കേണ്ടതാണ്. അതിനെക്കാൾ വമ്പിച്ച ആപത്തുകൾ സംഭവിക്കാത്തത് അല്ലാഹുവിങ്കൽ നിന്നുള്ള ഔദാര്യമായി കരുതണം എന്നൊക്കെയുള്ള സൂചനകൾ ആ വാക്കിൽ അടങ്ങിയിരിക്കുന്നതായി കാണാം. ഒരു ആപത്ത് നേരിടുമ്പോൾ, അതുപോലെ സംഭവിക്കാൻ സാധ്യതയുള്ള കൂടുതൽ വലുതായ ആപത്തുകളെപ്പറ്റി വിഭാവനം ചെയ്യുന്നത് സംഭവിച്ച ആപത്തിന്റെ ഗൗരവം ലഘൂകരിക്കുവാൻ ഉതകുന്നതായിരിക്കും. ക്ഷമാലുക്കളുടെ ഒരു നിർവ്വചനമെന്നോണം അവരെ അല്ലാഹു വിശേഷിപ്പിച്ചിരിക്കുന്നത് ശ്രദ്ധിക്കുക. അവർക്ക് വല്ല ആപത്തും ബാധിച്ചാൽ إِنَّا لِلَّهِ وَإِنَّا إِلَيْهِ رَاجِعُونَ (ഞങ്ങൾ അല്ലാഹുവിന്നുള്ളവരാണ് ഞങ്ങൾ അവങ്കലേക്ക് തന്നെ മടങ്ങുന്നവരുമാണ്) എന്ന് അവർ പറയും.

വല്ല ആപത്തുകളും നേരിടുമ്പോൾ ഈ വാക്ക് പറയുന്നത് നല്ലതാണെന്ന് ഈ വചനത്തിൽ നിന്നും പല ഹദീഥുകളിൽ നിന്നും മനസ്സിലാക്കാം. എന്നാൽ, നാവ് കൊണ്ട് ഉരുവിട്ടതുകൊണ്ട് മാത്രം പ്രയോജനമില്ല. അതിലടങ്ങിയ ആശയം മനസ്സിലാക്കിക്കൊണ്ടും, ഓർമിച്ചുകൊണ്ടും ആയിരിക്കണം അത്. തങ്ങൾ അല്ലാഹുവിന്റെ സൃഷ്ടികളാണ് അവന്റെ അടിമകളാണ്, തങ്ങളുടെ കൈകാര്യങ്ങളും നിയന്ത്രണങ്ങളുമെല്ലാം അവന്റെ കയ്യിലാണ് അവന്ന് തങ്ങളിൽ എന്തും

നടപ്പിലാക്കുവാൻ അധികാരവകാശമുണ്ട്, അതിന് വഴങ്ങുന്നത് തങ്ങളുടെ കടമയാണ്, ഞങ്ങൾ മരണാനന്തരം അവനിലേക്ക് മടങ്ങിച്ചെല്ലേണ്ടവരുമാണ്. ഇവിടെ വെച്ച് ഞങ്ങൾ ചെയ്യുന്ന എല്ലാറ്റിനും അവന്റെ മുമ്പിൽ ഞങ്ങൾ ഉത്തരം പറയേണ്ടിവരും, യാതൊരു നൻമയും അവന്റെയടുക്കൽ ഞങ്ങൾക്ക് പാഴായിപ്പോകുകയില്ല, ഒരു തിൻമയും അവന്റെ ശ്രദ്ധയിൽപെടാതെ ഒഴിവാകുകയുമില്ല എന്നൊക്കെയാണ് ആ വാക്യത്തിലടങ്ങിയ ആശയം. ആപത്തുകൾ നേരിടുമ്പോൾ, ഈ ബോധത്തോടുകൂടി ആ വാക്ക് പറഞ്ഞു സ്വയം സമാധാനിക്കുന്ന ക്ഷമാലുക്കൾക്ക് അവരുടെ രക്ഷിതാവിങ്കൽ നിന്നുള്ള അനുഗ്രഹാശിസ്സുകളും കാരുണ്യവും ഉണ്ടായിരിക്കുമെന്ന സന്തോഷവാർത്ത അറിയിക്കുക മാത്രമല്ല അല്ലാഹു ചെയ്യുന്നത്. അവർ തന്നെയാണ് സൻമാർഗികൾ എന്നൊരു സാക്ഷിപത്രംകൂടി അവർക്ക് നൽകിയിരിക്കുയാണ്. ഇതിൽ നിന്ന് തന്നെ, ഈ വാക്യം വളരെ മഹത്തായ ഒരു ആശയമാണ് ഉൾക്കൊള്ളുന്നതെന്ന് ഊഹിക്കാമല്ലോ. മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു: إِنَّمَا يُوَفَّى الصَّابِرُونَ أَجْرَهُم بِغَيْرِ حِسَابٍ (ക്ഷമാലുക്കൾക്ക് അവരുടെ പ്രതിഫലങ്ങൾ ഒരു കണക്കും കൂടാതെത്തന്നെയായിരിക്കും നിറവേറ്റപ്പെടുക (സുമർ 10)

ആപത്തുകൾ ചെറുതായാലും വലുതായാലും ശരി, അത് സംഭവിക്കുമ്പോൾ ഇപ്രകാരം ( إِنَّا لِلَّهِ-الخ )പറയേണ്ടതാണെന്ന് ഹദീഥുകളിൽ നിന്ന് വ്യക്തമാകുന്നു. ആയത്തിൽ നിന്ന് തന്നെയും മനസ്സിലാക്കാവുന്നതാണത്. ഈ വാക്ക് പറയുന്നതിന് ഇസ്തിർജാഉ് ( اِسْتِرْجَاع : മടക്കം കാണിക്കൽ) എന്ന് പറയപ്പെടുന്നു. വല്ല ആപത്തും സംഭവിച്ച ശേഷം, കുറേകാലം കഴിഞ്ഞിട്ട് പിന്നെയും അത് ഓർമവരുമ്പോൾ ഇസ്തിർജാഉ് പുതുക്കുന്ന പക്ഷം അല്ലാഹു അതിന് പ്രതിഫലം നൽകാതിരിക്കുകയില്ല, എന്ന് അഹ്മദും, ഇബ്നുമാജഃ (റ)യും നിവേദനം ചെയ്ത ഒരു ഹദീഥിൽ വന്നിട്ടുണ്ട്. നബിﷺയുടെ പത്നി ഉമ്മുസലമഃ (റ) പറഞ്ഞതായി മുസ്‌ലിം (റ) ഇപ്രകാരം നിവേദനം ചെയ്തിരിക്കുന്നു: വല്ല അടിയാന്നും ഒരു ആപത്ത് ബാധിക്കുമ്പോൾ അവൻ **إِنَّا لِلَّهِ وَإِنَّا إِلَيْهِ رَاجِعُونَ اللَّهُمَّ اَجَرْنِى فِى مصِيبَتِى وَاخْلف لى خَيرا منها** (ഞങ്ങൾ അല്ലാഹുവിന്റേതാണ്, ഞങ്ങൾ അവനിലേക്ക് തന്നെ മടങ്ങുന്നവരുമാണ്. അല്ലാഹുവേ, എന്റെ ഈ ആപത്തിൽ നീ എനിക്ക് പ്രതിഫലം നൽകേണമേ! എനിക്ക് അതിനേക്കാൾ ഉത്തമമായതിനെ നീ പകരം നൽകുകയും ചെയ്യേണമേ !) എന്ന് പറയുന്നപക്ഷം, അവന്റെ ആപത്തിൽ അല്ലാഹു അവന് പ്രതിഫലം കൊടുക്കുകയും, അതിനെക്കാൾ ഉത്തമമായതിനെ അവന് പിന്നീട് നൽകുകയും ചെയ്യാതിരിക്കയില്ല. എന്നിങ്ങിനെ റസൂൽﷺ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. അങ്ങിനെ, എന്റെ ഭർത്താവ് അബൂ സലമഃ മരണപ്പെട്ടപ്പോൾ, റസൂൽﷺ കൽപിച്ച പ്രകാരം ഞാൻ പറഞ്ഞു. എനിക്ക് അദ്ദേഹത്തേക്കാൾ ഉത്തമനായ ആളെ അല്ലാഹു പകരം തരുകയും ചെയ്തു. അതെ, അല്ലാഹുവിന്റെ റസൂലിനെ.

۞ إِنَّ ٱلصَّفَا وَٱلْمَرْوَةَ مِن شَعَآئِرِ ٱللَّهِ ۖ فَمَنْ حَجَّ ٱلْبَيْتَ أَوِ ٱعْتَمَرَ فَلَا جُنَاحَ عَلَيْهِ أَن يَطَّوَّفَ بِهِمَا ۚ

﴿158﴾ **നിശ്ചയമായും സ്വഫായും, മർവഃയും അല്ലാഹുവിന്റെ (വക) ചിഹ്നങ്ങളിൽ പെട്ടതാണ്. അതിനാൽ, ആരെങ്കിലും (ആ) ഭവനത്തിങ്കൽ [കഅ്ബഃയുടെ അടുക്കൽ] ഹജ്ജ് ചെയ്യുകയോ, ഉംറഃ ചെയ്യു**

| | |
|---|---|
| **കയോ ചെയ്യുന്നതായാൽ, അവൻ ആ രണ്ടിലൂടെയും പ്രദക്ഷിണം ചെയ്യുന്നതിന് തെറ്റില്ല. ആരെങ്കിലും സ്വമേധയാ, വല്ല നന്മയും പ്രവർത്തിക്കുന്നതായാൽ, നിശ്ചയമായും, അല്ലാഹു നന്ദി കാണിക്കുന്നവനും, സർവ്വജ്ഞനുമാകുന്നു [അതവൻ പാഴാക്കുകയില്ല]** | وَمَن تَطَوَّعَ خَيْرًا فَإِنَّ ٱللَّهَ شَاكِرٌ عَلِيمٌ ﴿١٥٨﴾ |

﴾158﴿ إِنَّ الصَّفَا നിശ്ചയമായും സ്വഫാ وَالْمَرْوَةَ മർവഃയും مِن شَعَائِرِ ചിഹ്ന(അടയാള)ങ്ങളിൽപെട്ടതാണ് اللَّهِ അല്ലാഹുവിന്റെ فَمَنْ حَجَّ അതുകൊണ്ട് ആരെങ്കിലും ഹജ്ജ് ചെയ്താൽ, കരുതിച്ചെന്നാൽ الْبَيْتَ (ആ)വീട്ടിങ്കൽ, വീട്ടിനെ(കഅ്ബഃയെ) أَوِ اعْتَمَرَ അല്ലെങ്കിൽ ഉംറഃ ചെയ്താൽ, സന്ദർശനത്തിന് വന്നാൽ فَلَا جُنَاحَ എന്നാൽ തെറ്റില്ല, വിരോധമില്ല عَلَيْهِ അവന്റെ മേൽ أَن يَطَّوَّفَ അവൻ പ്രദക്ഷിണം ചെയ്യൽ, ചുറ്റിനടക്കൽ بِهِمَا അവ രണ്ടിനെയും, രണ്ടിലൂടെ وَمَن تَطَوَّعَ വല്ലവനും സ്വമേധയാ ചെയ്താൽ, പുണ്യം പ്രവർത്തിച്ചാൽ خَيْرًا ഒരു നന്മയെ, വല്ല ഗുണവും فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു شَاكِرٌ നന്ദി ചെയ്യുന്നവനാണ് عَلِيمٌ അറിവുള്ളവനാണ്, സർവ്വജ്ഞനാണ്.

കഅ്ബഃയുടെ അടുത്തായി സ്ഥിതി ചെയ്യുന്ന രണ്ട് മേട് (ചെറിയ കുന്നു)കളാണ് സ്വഫായും മർവഃയും. ഹജ്ജും ഉംറഃയും ചെയ്യുന്നവർ അവ രണ്ടിനുമിടയിൽ അങ്ങോട്ടും ഇങ്ങോട്ടുമായി ഏഴ് പ്രാവശ്യം നടക്കേണ്ടതുണ്ട്. ഇബ്റാഹീം (അ) ഹാജറിനെയും ഇസ്മാഈൽ (അ) നെയും മക്കയിൽ കൊണ്ടുവന്നാക്കി തിരിച്ചുപോയശേഷം തനിക്കും തന്റെ പൈതലിനും വെള്ളമില്ലാതെ ഹാജർ വിഷമിച്ചു. ദാഹം കഠിനമായപ്പോൾ, വല്ല വഴിയാത്രക്കാരും ആ വഴിക്കു പോകുന്നത് കണ്ടാൽ അവരോട് വെള്ളം ചോദിച്ചു നോക്കാമെന്ന് കരുതി ഇസ്മാഈലിനെ ഇപ്പോൾ സംസം കിണർ സ്ഥിതി ചെയ്യുന്ന സ്ഥലത്ത് കിടത്തി അവർ ആ കുന്നുകളിൽ ഓരോന്നിലും കയറി നോക്കുകയുണ്ടായി. രണ്ടിനുമിടയിൽ അങ്ങോട്ടും ഇങ്ങോട്ടുമായി ഏഴ് പ്രാവശ്യം അവർ നടക്കുകയുണ്ടായി.... ഈ സംഭവം സവിസ്തരം ഹദീഥുകളിൽ വിവരിക്കപ്പെട്ടതാണ്. (കൂടുതൽ വിവരത്തിന് സൂഃഇബ്റാഹീമിന്റെ ആമുഖക്കുറിപ്പ് നോക്കുക) ഹജ്ജ്കർമങ്ങളുടെ അധികഭാഗവും ഇബ്റാഹീം നബി(അ)യുടെയും ഇസ്മാഈൽ നബി(അ)യുടെ ചരിത്രവുമായി ബന്ധപ്പെട്ട കാര്യങ്ങളാണല്ലോ. ഹാജറിന്റെ ആ നടത്തത്തെ അനുസ്മരിപ്പിക്കുന്നതാണ് ഈ നടത്തം എന്ന് ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി ബുഖാരി (റ) ഉദ്ധരിച്ചിരിക്കുന്നു. സഅ്യ് ( **سعى** വേഗം നടക്കൽ) എന്നപേരിലാണ് ഇത് അറിയപ്പെടുന്നത്. ഈ നടത്തത്തെപ്പറ്റിയാണ് أَن يَطَّوَّفَ بِهِمَا (അവ രണ്ടിനുമിടയിൽ പ്രദക്ഷിണം ചെയ്യുക)എന്ന് ഇവിടെ പറഞ്ഞിരിക്കുന്നത്.

ഏതാനും കൊല്ലങ്ങളായി സുഊദി ഭരണകൂടം മസ്ജിദുൽ ഹറാമിൽ നടത്തിവരുന്ന വിപുലീകരണത്തിന്റെയും പരിഷ്കരണങ്ങളുടെയും കൂട്ടത്തിൽ,

സ്വഫായും, മർവഃയും, അവയുടെ ഇടയിലുള്ള നടപ്പാതയും മുഴുവൻ ഉൾപ്പെടുത്തിക്കൊണ്ട് സുദീർഘവും ഭീമവുമായ ഒരു കെട്ടിടം നിർമിച്ചിരിക്കുന്നു. അത്കൊണ്ട് ഇപ്പോൾ 'സഅ്യ്' ചെയ്യുന്നവർക്ക് വെയിലും മഴയും കൊള്ളാതെ അത് നിർവ്വഹിക്കുവാൻ കഴിയും. ഹജ്ജിലും ഉംറഃയിലും സഅ്യ് നിർബന്ധമാണ്. അത് നിർബ്ബന്ധമല്ലെന്നു തോന്നിയേക്കാവുന്നവിധം لَا جُنَاحَ (തെറ്റില്ല) എന്ന് അല്ലാഹു പറയുവാനുള്ള കാരണം താഴെ വിവരിക്കുന്നുണ്ട്. ഹജ്ജും ഉംറഃയും തമ്മിലുള്ള വ്യത്യാസം ഇതാണ്: ഹജ്ജ് കർമങ്ങൾ നടക്കുന്നത് ദുൽഹിജ്ജഃ മാസത്തിലെ നിശ്ചിത ദിവസങ്ങളിലായിരിക്കൽ നിർബ്ബന്ധമാണ്. ഉംറഃക്ക് കാല നിശ്ചയമില്ല. മറ്റൊന്ന്, ഹജ്ജിന്റെ പ്രധാന ഘടകമാണ് അറഫഃയിൽ സമ്മേളിക്കൽ. ഉംറഃയിൽ അതില്ല താനും.

ജാഹിലിയ്യഃ കാലത്ത് മുശ്രിക്കുകളുടെ മേൽനോട്ടത്തിലായിരുന്നുവല്ലോ കഅ്ബഃയും, ഹജ്ജ് കർമവുമല്ലാം. കഅ്ബഃയും പരിസരങ്ങളും വിഗ്രഹങ്ങളാൽ നിറക്കപ്പെട്ടിരുന്ന അക്കാലത്ത് സ്വഫായിൽ ഇസാഫ് (**اساف**)എന്നും മർവായിൽ നാഇലഃ( **نائلة** ) എന്നും ഓരോ ബിംബങ്ങൾ പ്രതിഷ്ഠിക്കപ്പെട്ടിരുന്നു. മക്കാ വിജയത്തോടുകൂടി വിഗ്രഹങ്ങളെല്ലാം തുടച്ചു നീക്കപ്പെട്ട കൂട്ടത്തിൽ അവയും നീക്കപ്പെട്ടു. എന്നാലും, ആ രണ്ടു സ്ഥലവും വിഗ്രഹങ്ങളുടെയും വിഗ്രഹാരാധനയുടെയും സ്ഥാനമായിരുന്നത്കൊണ്ടും ആ രണ്ടു സ്ഥലത്തിനും ഇസ്ലാമിലുള്ള യഥാർത്ഥസ്ഥാനമെന്താണെന്ന് അറിയപ്പെടാതിരുന്നതു കൊണ്ടും രണ്ടിനുമിടയിൽ സഅ്യ് നടത്തുന്നത് നന്നല്ലെന്നും, അത് തെറ്റായിരിക്കുമെന്നും മുസ്ലിംകൾക്കിടയിൽ ഒരു ധാരണ ഉളവായി. കൂടാതെ, ചില വ്യാഖ്യാതാക്കൾ പ്രസ്താവിച്ചതുപോലെ ജാഹിലിയ്യാ സമ്പ്രദായപ്രകാരം മദീനയിൽ നിന്നും ഹജ്ജിന് വരുന്നവർ മനാത്ത് (**منات**) എന്ന വിഗ്രഹത്തിന്റെ നാമത്തിൽ ഹജ്ജ്കർമം നിർവ്വഹിക്കുന്നവരും, സ്വഫാ-മർവഃയിലെ ബിംബങ്ങൾക്കിടയിൽ സഅ്യ് ചെയ്വാൻ മടിക്കുന്നവരുമായിരുന്നു. കഅ്ബഃയെ മാത്രം പ്രദക്ഷിണം ചെയ്താൽ മതിയെന്നായിരുന്നു അവരുടെ നിലപാട്.

പ്രസ്തുത ധാരണ ശരിയല്ലെന്നും, സ്വഫായും, മർവഃയും അല്ലാഹുവിന്റെ ചിഹ്നങ്ങളിൽപെട്ട പരിപാവന സ്ഥാനങ്ങളാണെന്നും ഇബ്റാഹീം (അ) മുതൽക്ക് തന്നെ നടപ്പാക്കപ്പെട്ട ഹജ്ജ് കർമങ്ങളിൽ അവക്കിടയിലുള്ള നടത്തവും ഉൾപ്പെടുമെന്നും ബിംബങ്ങളിൽ നിന്ന് ശുദ്ധമാക്കപ്പെട്ടിരിക്കുന്നത്കൊണ്ട് എനി ആ കർമം നിർവ്വഹിക്കുന്നതിൽ അവർ ധരിച്ചതുപോലെയുള്ള ആശങ്കകൾക്കൊന്നും സ്ഥാനമില്ലെന്നും ഈ വചനം മുഖേന അല്ലാഹു സത്യവിശ്വാസികളെ പഠിപ്പിക്കുകയാണ്. അതുകൊണ്ടാണ് ഹജ്ജും ഉംറഃയും ചെയ്യുന്നവർ അവ രണ്ടിലൂടെയും പ്രദക്ഷിണം ചെയ്യുന്നതിന് തെറ്റില്ല എന്നു പറഞ്ഞത്. അതിനു തെറ്റില്ല എന്നു പറയുമ്പോൾ അത് ചെയ്യാതിരിക്കുന്നതിനും വിരോധമില്ലല്ലോ എന്നു ഉർവത്തുബ്നു സുബൈർ (റ) ചോദിച്ചപ്പോൾ, ആഇശാഃ(റ)ഈ വചനം അവതരിച്ച (മേൽ വിവരിച്ച) പശ്ചാത്തലം അദ്ദേഹത്തിനു വിവരിച്ചുകൊടുക്കുകയും അത് റസൂൽ ﷺ ചെയ്തു നടപ്പാക്കിയിട്ടുള്ളതാകകൊണ്ട് ആർക്കും അത് വിട്ടുകളയുവാൻ പാടില്ലാത്തതാണെന്ന് മനസ്സിലാക്കിക്കൊടുക്കുകയും ചെയ്തതായി ബുഖാരി (റ) രേഖപ്പെടുത്തിയിട്ടുണ്ട്. ഇതിനെ ശക്തിപ്പെടുത്തുന്ന വേറെയും ഹദീഥുകൾ ബുഖാരിയിലും മുസ്ലിമിലും മറ്റും കാണാവുന്നതാണ്.

شَعِيرَة(ശഈറത്ത്)എന്ന വാക്കിന്റെ ബഹുവചനമാണ് شَعَائِر(ശആഇർ). അടയാളം, ചിഹ്നം എന്നാണ് വാക്കർത്ഥം. അല്ലാഹുവിന്റെ ചിഹ്നങ്ങൾ എന്നോ ഇസ്‌ലാമിന്റെ ചിഹ്നങ്ങൾ എന്നോ (شَعَائِرِ اللَّهِ شَعَائِرُ الإِسْلَام)പറയുമ്പോൾ, മതകൽപനകളും മതസിദ്ധാന്തങ്ങളും അനുഷ്ഠിക്കുകയും മാനിക്കുകയും ചെയ്യുന്നതിന്റെ പ്രത്യക്ഷ അടയാളമായി ഗണിക്കപ്പെടുന്ന എല്ലാ കാര്യങ്ങളും അതിൽ ഉൾപ്പെടുന്നു. ഹജ്ജും ഉംറയുമാകുന്ന ആരാധനാകർമങ്ങളും അവയുമായി ബന്ധപ്പെട്ട സ്ഥാനങ്ങളുമാണ് ഇവിടെ പ്രധാനമായും ഉദ്ദേശ്യം. ഈ രണ്ട് സ്ഥലവും അല്ലാഹുവിന്റെ ചിഹ്നങ്ങളിൽപെട്ടതാണെന്ന് അല്ലാഹു പറഞ്ഞപ്പോൾ, അത് രണ്ടും രണ്ട് പരിപാവന സ്ഥലങ്ങളാണെന്നും അവയുടെ ഇടയിലുള്ള സഅ്‌യ് ഒരു പ്രധാനപ്പെട്ട പുണ്യകർമമാണെന്നും വ്യക്തമാണ്. അല്ലാഹു പറയുന്നു: وَمَنْ يُعَظِّمْ شَعَائِرَ اللَّهِ فَإِنَّهَا مِنْ تَقْوَى الْقُلُوبِ (ആരെങ്കിലും അല്ലാഹുവിന്റെ ചിഹ്നങ്ങളെ ബഹുമാനിക്കുന്ന പക്ഷം, നിശ്ചയമായും അത് ഹൃദയങ്ങളുടെ ഭക്തിയിൽ നിന്നുള്ളതാകുന്നു (ഹജ്ജ് : 32) وَمَنْ تَطَوَّعَ خَيْرًا -الخ ആരെങ്കിലും സ്വമേധയാ വല്ല നല്ല കർമവും പ്രവർത്തിച്ചാൽ അല്ലാഹു നന്ദികാണിക്കുന്നവനും, എല്ലാം അറിയുന്നവനുമാണ്) എന്ന വാക്യവും തന്നെ അതിന് അല്ലാഹു കൽപിക്കുന്ന പ്രാധാന്യത്തെയാണ് ചൂണ്ടിക്കാട്ടുന്നത്.

ഒരു വസ്തുത പ്രത്യേകം ഓർത്തിരിക്കേണ്ടതുണ്ട്. ഏതെങ്കിലും പുണ്യസ്ഥലങ്ങളെ പ്പറ്റി അവ അല്ലാഹുവിന്റെ ചിഹ്നങ്ങളാണെന്നോ, അവയെ ബഹുമാനിക്കേണ്ടതാ ണെന്നോ പറയുന്നതിന്റെ അർത്ഥം, ആ സ്ഥലത്തെ മണ്ണിനോ കല്ലിനോ മറ്റോ ഒരു തരം ദിവ്യത്വമുണ്ടെന്നോ, അവ തൊട്ടുതടവിയോ മറ്റോ വല്ല കാര്യങ്ങളും സാധിപ്പിക്കാമെന്നോ അല്ല. ആ സ്ഥലങ്ങളിൽ വെച്ച് നിർവ്വഹിക്കപ്പെടുവാൻ നിയമിക്കപ്പെട്ട കർമങ്ങൾ യഥാവിധി ഭയഭക്തിയോടെ അനുഷ്ഠിക്കുകയും, അവയെ ഒരു വിധത്തിലും അനാദരിക്കുകയോ അവഹേളിക്കുകയോ ചെയ്യാതിരിക്കുകയും എന്നാണുദ്ദേശ്യം. ആ സ്ഥലങ്ങളിൽവെച്ചുള്ള പ്രാർത്ഥനകൾക്ക് അല്ലാഹുവിന്റെ അടുക്കൽ പ്രത്യേക പരിഗണനയുണ്ടായിരിക്കുന്നതുമാകുന്നു.

وَمَنْ تَطَوَّعَ خَيْرًا -الخ (ആരെങ്കിലും സ്വമേധയാ ഒരു നല്ല കർമം ചെയ്താൽ....)എന്ന വാക്യത്തിൽ നിർബന്ധ കർമങ്ങൾക്ക് പുറമെ ചെയ്യപ്പെടുന്ന എല്ലാ ഐച്ഛിക കർമങ്ങൾക്കുമുള്ള പ്രോൽസാഹനം അടങ്ങിയിരിക്കുന്നു. എന്നാലും –സന്ദർഭം നോക്കുമ്പോൾ–ഇവിടെ പ്രധാനമായും ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് ഐച്ഛികമായി ചെയ്യപ്പെടുന്ന ഹജ്ജും ഉംറഃയുമാണെന്ന് കാണാവുന്നതാണ്. സ്വഫാ–മർവഃക്കിടയിലുള്ള നടത്തമാകട്ടെ, ഹജ്ജിലും ഉംറഃയിലുമല്ലാതെ ഒരു പ്രത്യേക കർമമായി നിയമിക്കപ്പെട്ടിട്ടുമില്ല. അഥവാ കഴിവുള്ളവർക്ക് ആയുസ്സിൽ ഒരിക്കൽ മാത്രമേ ഹജ്ജും ഉംറഃയും നിർബന്ധമുള്ളൂവെങ്കിലും കൂടുതൽ ചെയ്യുന്നത് പുണ്യകർമവും അല്ലാഹു ഇഷ്ടപ്പെടുന്നതുമാണെന്ന് ഈ വാക്യത്തിൽ നിന്ന് മനസ്സിലാക്കാം. ഹദീഥുകളിൽ നിന്ന് അത് വ്യക്തമായി മനസ്സിലാക്കുവാനും കഴിയുന്നു. അപ്പോൾ, കഴിവുള്ളവർക്ക് പോലും ഒന്നിലധികം പ്രാവശ്യം ഹജ്ജും ഉംറയും ചെയ്യുന്നതിന് ഇസ്‌ലാമിൽ പരിഗണയൊന്നുമില്ലെന്നും മറ്റുമൊക്കെ വക്രതാൽപര്യക്കാരായ ചില ആധുനിക പണ്ഡിതൻമാർ പറഞ്ഞും പ്രചരിപ്പിച്ചും വരുന്നത് തെററാണെന്നും അടുത്ത വചനത്തിലെ താക്കീത് അവർക്കും ബാധകമായേക്കുമെന്ന് അവർ ഭയപ്പെടേണ്ടതുണ്ടെന്നും അതിൽ നിന്ന് ഗ്രഹിക്കാവുന്നതാണ്. മദീനാ ഹിജ്‌റഃക്ക് ശേഷം നബി ﷺ ഒരു ഹജ്ജല്ലാതെ ചെയ്തതായി അറിയപ്പെട്ടിട്ടില്ല. വാസ്തവത്തിൽ അതിന്

ചില കാരണങ്ങളുമുണ്ടായിരുന്നതായി കാണാം. മക്കാ ജീവിതകാലത്ത് അവിടുന്ന് എത്ര ഹജ്ജ് ചെയ്തിരിക്കുമെന്നുള്ളതിന് തെളിവുമില്ല. പക്ഷേ, മദീന ഹിജ്റഃക്ക്ശേഷം നബി തിരുമേനിﷺയുടെ അറിവോടും കൽപനപ്രകാരവും തന്നെ സ്വഹാബികൾ ഹജ്ജും ഉംറഃയും ഒന്നിലധികം ചെയ്തിട്ടുണ്ടെന്ന് തീർച്ചയാണ്. والله اعلم

إِنَّ ٱلَّذِينَ يَكۡتُمُونَ مَآ أَنزَلۡنَا مِنَ ٱلۡبَيِّنَٰتِ وَٱلۡهُدَىٰ مِنۢ بَعۡدِ مَا بَيَّنَّٰهُ لِلنَّاسِ فِي ٱلۡكِتَٰبِ أُوْلَٰٓئِكَ يَلۡعَنُهُمُ ٱللَّهُ وَيَلۡعَنُهُمُ ٱللَّٰعِنُونَ ﴿١٥٩﴾

﴾159﴿ നിശ്ചയമായും (വ്യക്തമായ) തെളിവുകളായും, മാർഗദർശനമായും നാം അവതരിപ്പിച്ചിട്ടുള്ളതിനെ - വേദഗ്രന്ഥത്തിൽ നാം അത് മനുഷ്യർക്ക് വേണ്ടി വിവരിച്ചതിനു ശേഷം - മറച്ചുവെ ക്കുന്നവർ (അതെ,) അക്കൂട്ടർ - അവരെ അല്ലാഹു ശപിക്കുന്നതാണ്, (മറ്റ്) ശപിക്കുന്നവരും അവരെ ശപിക്കുന്നതാണ്.

إِلَّا ٱلَّذِينَ تَابُواْ وَأَصۡلَحُواْ وَبَيَّنُواْ فَأُوْلَٰٓئِكَ أَتُوبُ عَلَيۡهِمۡ وَأَنَا ٱلتَّوَّابُ ٱلرَّحِيمُ ﴿١٦٠﴾

﴾160﴿ പശ്ചാത്തപിക്കുകയും (പ്രവൃത്തി) നന്നാക്കുകയും (വ്യക്തമാക്കി) വിവരിച്ചുകൊടുക്കുകയും ചെയ്തവരെയൊഴികെ. എന്നാൽ, അക്കൂട്ടരാകട്ടെ, അവരുടെ പശ്ചാത്താപം നാം സ്വീകരിക്കുന്നതാണ്. ഞാനത്രെ, വളരെ പശ്ചാത്താപം സ്വീകരിക്കുന്നവനും, കരുണാനിധിയുമായുള്ളവൻ.

---

﴾159﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരുകൂട്ടർ يَكْتُمُونَ അവർ മൂടിവെക്കും مَاأَنْزَلْنَا നാം അവതരിപ്പിച്ചതിനെ مِنَ الْبَيِّنَاتِ വ്യക്തമായ തെളിവുകളുമായി, തെളിവുകളിൽ നിന്നും وَالْهُدَى മാർഗദർശനവും, സൻമാർഗവും مِنْ بَعْدِ ശേഷം, പിറകെയായി مَا بَيَّنَّاهُ നാമതിനെ വിവരിച്ചതിന്റെ, വ്യക്തമാക്കിയതിന്റെ لِلنَّاسِ മനുഷ്യർക്ക് فِي الْكِتَابِ (വേദ)ഗ്രന്ഥത്തിൽ أُولَٰئِكَ അക്കൂട്ടർ يَلْعَنُهُمُ അവരെ ശപിക്കും اللَّهُ അല്ലാഹു وَيَلْعَنُهُمُ അവരെ ശപിക്കുകയും ചെയ്യും اللاعِنُونَ ശപിക്കുന്നവർ ﴾160﴿ إِلَّا الَّذِينَ യാതൊരു കൂട്ടരെയൊഴികെ تَابُوا അവർ പശ്ചാത്തപിച്ചു وَأَصْلَحُوا അവർ നല്ലത് ചെയ്കയും ചെയ്തു وَبَيَّنُوا അവർ വ്യക്തമാക്കുകയും, വിവരിക്കുകയും ചെയ്തു فَأُولَٰئِكَ എന്നാൽ അക്കൂട്ടർ أَتُوبُ عَلَيْهِمْ ഞാൻ അവരുടെ പശ്ചാത്താപം സ്വീകരിക്കും وَأَنَا ഞാൻ التَّوَّابُ വളരെ പശ്ചാത്താപം സ്വീകരിക്കുന്നവൻ الرَّحِيمُ കരുണാനിധി.

നബി തിരുമേനിﷺയെയും, അവിടുത്തെ ദൗത്യങ്ങളെയും സംബന്ധിച്ചു തൗറാത്തിലും ഇൻജീലിലും വന്നിട്ടുള്ള വിവരങ്ങൾ ജനങ്ങൾക്ക് വിവരിച്ചുകൊടുക്കാതെ മൂടിവെക്കുന്ന ജൂത-ക്രിസ്തീയ പണ്ഡിതന്മാരെപ്പറ്റിയാണ് ഈ വചനം അവതരിച്ചതെന്ന് ചില രിവായത്തുകളിൽ വന്നിട്ടുണ്ടെങ്കിലും സത്യം മൂടിവെക്കുകയും ജനങ്ങൾക്ക് അത് വിവരിച്ചുകൊടുക്കാതിരിക്കുകയും ചെയ്യുന്ന എല്ലാവർക്കും ബാധകമാണ് ഈ താക്കീതെന്നുള്ളതിൽ സംശയമില്ല. അവതരണഹേതു പ്രത്യേകമായിരുന്നാലും ആയത്തുകളിലെ വിധി തത്തുല്യമായ എല്ലാ സംഭവങ്ങൾക്കും ബാധകമാണെന്നുള്ളതിൽ തർക്കമില്ലാത്തതാണ്.

അബൂഹുറയ്റഃ (റ) പറഞ്ഞതായി ബുഖാരി (റ) ഉദ്ധരിക്കുന്നു: അല്ലാഹുവിന്റെ കിതാബിലുള്ള ഒരു ആയത്ത് ഇല്ലായിരുന്നുവെങ്കിൽ, ഞാൻ നിങ്ങൾക്ക് ഒരു വിവരവും പറഞ്ഞുതരുമായിരുന്നില്ല. തുടർന്നുകൊണ്ട് അദ്ദേഹം ഈ വചനം ഓതുകയും ചെയ്തു. റസൂൽﷺ അരുളിച്ചെയ്തതായി അബൂഹുറയ്റഃ (റ)യിൽ നിന്നും ഇപ്രകാരം നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: ആരോടെങ്കിലും ഒരു അറിവിനെക്കുറിച്ച് ചോദിക്കപ്പെട്ടിട്ട് അവൻ അത് (ശരിക്കു പറഞ്ഞുകൊടുക്കാതെ) മറച്ചുവെക്കുന്ന പക്ഷം, ക്വിയാമത്തുനാളിൽ അവനു അഗ്നിയാലുള്ള ഒരു കടിഞ്ഞാണിടപ്പെടുന്നതാകുന്നു (ദാ;തി) അബൂഉമാമ (റ)യിൽ നിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു നബി വചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു. നിശ്ചയമായും അല്ലാഹുവും അവന്റെ മലക്കുകളും, ആകാശങ്ങളിലും ഭൂമിയിലുമുള്ളവരും-മാളത്തിലുള്ള ഉറുമ്പുപോലും-ജനങ്ങൾക്ക് നല്ലകാര്യം പഠിപ്പിക്കുന്ന ആളുടെ മേൽ അനുഗ്രഹം നേരുന്നതാണ് (തി). ജനങ്ങൾക്കുവേണ്ടപ്പെട്ട കാര്യങ്ങൾ പഠിപ്പിക്കുന്നവർക്ക് ലഭിക്കുന്നതായി നബിﷺ പ്രസ്താവിച്ച ഈ മഹാഭാഗ്യത്തിന്റെ നേരെ വിപരീത ഫലമാണ് അറിവുണ്ടായിട്ടും അത് മൂടിവെക്കുന്നവർക്ക് അല്ലാഹു ഈ വചനത്തിൽ താക്കീതു ചെയ്തിരിക്കുന്നത്. മതവിജ്ഞാനങ്ങൾ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യാതിരിക്കുന്നതിനെക്കാൾ കടുത്ത അക്രമമാണല്ലോ അറിഞ്ഞിട്ട് പിന്നെയും കൽപിച്ചുകൂട്ടി അത് മൂടിവെക്കുന്നത്. അല്ലാഹുവിനോടും വേദഗ്രന്ഥത്തോടും, ജനങ്ങളോടും, സ്വന്തം ആത്മാവിനോടും ചെയ്യുന്ന കടുത്ത വഞ്ചനയും അനീതിയുമാണത്. അതുകൊണ്ട് അതുമൂലം നേരിടുന്ന ഭവിഷ്യത്തും അതിഭയങ്കരമായിരിക്കും. അതെ, അല്ലാഹുവിന്റെ ശാപവും, ശപിക്കുന്ന എല്ലാവരുടെയും ശാപങ്ങളും !

വെറുപ്പിന്റെ ആധിക്യം നിമിത്തം ദയാകാരുണ്യങ്ങളിൽ നിന്ന് അകറ്റിക്കളയുന്നതിനാണ് ശാപം( لَعْنَة )എന്ന് പറയുന്നത്. അല്ലാഹുവിന്റെ ശാപംകൊണ്ട് വിവക്ഷ ഇഹത്തിലും പരത്തിലും അവന്റെ ദയാദാക്ഷിണ്യങ്ങളും സഹായവും ലഭിക്കാതിരിക്കലും പരലോകശിക്ഷക്ക് വിധേയമാകലുമാകുന്നു. സൃഷ്ടികൾ ഒരാളെ ശപിക്കുക എന്നതിന്റെ താൽപര്യം അവർക്ക് അവനോട് വെറുപ്പും വിരോധവും ഉണ്ടായിരിക്കലും അവന്നെതിരിൽ പ്രാർത്ഥിക്കലുമായിരിക്കും. 'അല്ലാഹുവും ശപിക്കുന്നവരും ശപിക്കും' എന്ന് ഒറ്റ വാക്യമായി പറയാതെ, 'അല്ലാഹു ശപിക്കും ശപിക്കുന്നവരും ശപിക്കും' എന്ന് രണ്ട് വാക്യങ്ങളായി പറഞ്ഞതിൽ രണ്ട് ശാപങ്ങളും തമ്മിലുള്ള വ്യത്യാസത്തിലേക്ക് സൂചന കാണാം. ശപിക്കുന്നവർ എന്ന് പറഞ്ഞത് കൊണ്ടുദ്ദേശ്യം ശാപം ആരിൽ നിന്നെല്ലാം ഉണ്ടാകാമോ അവരുടെയെല്ലാം ശാപം എന്ന് തന്നെ. അടുത്ത വചനത്തിൽ കാണാവുന്നത്പോലെ, മലക്കുകളും മനുഷ്യരും അതിൽ ഉൾപ്പെടുന്നു. ഇത്രയും കടുത്ത അപരാധമാണ് യഥാർത്ഥത്തെ മൂടിവെക്കൽ. എങ്കിലും

ഖേദിച്ചു മടങ്ങുന്നവർക്ക് അല്ലാഹു പൊറുത്തുകൊടുക്കുമെന്നും വാഗ്ദാനം ചെയ്യുന്നു. പശ്ചാത്തപിച്ചു മടങ്ങൽ യഥാർത്ഥവും ഫലപ്രദവുമാകേണമെങ്കിൽ, ചെയ്തുപോയതിനെപ്പറ്റി നിർവ്യാജ്യം ഖേദിക്കുകയും ചെയ്ത തെറ്റ് തിരുത്തുകയും അഥവാ മൂടിവെച്ചത് വ്യക്തമാക്കുകയും–അതാവർത്തിക്കാതിരിക്കുകയും വേണമല്ലോ. പശ്ചാത്തപിക്കുകയും പ്രവൃത്തി നന്നാക്കുകയും വ്യക്തമാക്കിക്കൊടുക്കുകയും ചെയ്തവരൊഴികെ എന്ന വാക്യത്തിന്റെ താൽപര്യം ഇതൊക്കെത്തന്നെയാണ്.

إِنَّ ٱلَّذِينَ كَفَرُواْ وَمَاتُواْ وَهُمْ كُفَّارٌ أُوْلَٰٓئِكَ عَلَيْهِمْ لَعْنَةُ ٱللَّهِ وَٱلْمَلَٰٓئِكَةِ وَٱلنَّاسِ أَجْمَعِينَ ﴿١٦١﴾

﴾161﴿ **നിശ്ചയമായും, അവിശ്വസിക്കുകയും അവിശ്വാസികളായും കൊണ്ട് മരണപ്പെടുകയും ചെയ്തവർ (അതെ) അക്കൂട്ടർ – അവരുടെ മേൽ അല്ലാഹുവിന്റെയും മുഴുവൻ മലക്കുകളുടെയും, മനുഷ്യരുടെയും ശാപമുണ്ടായിരിക്കും.**

خَٰلِدِينَ فِيهَا ۖ لَا يُخَفَّفُ عَنْهُمُ ٱلْعَذَابُ وَلَا هُمْ يُنظَرُونَ ﴿١٦٢﴾

﴾162﴿ **അതിൽ (അവർ) നിത്യവാസികളായിക്കൊണ്ട്. അവർക്ക് ശിക്ഷ ലഘൂകരിക്കപ്പെടുകയുമില്ല; അവർക്ക് ഇടകൊടുക്കപ്പെടുകയുമില്ല.**

---

﴾161﴿ إِنَّ الَّذِينَ كَفَرُوا നിശ്ചയമായും അവിശ്വസിച്ചവർ وَمَاتُوا അവർ മരണപ്പെടുകയും ചെയ്തു وَهُمْ അവരാകട്ടെ كُفَّارٌ അവിശ്വാസികളുമാണ് أُولَٰئِكَ അക്കൂട്ടർ عَلَيْهِمْ അവരുടെ മേലുണ്ടായിരിക്കും لَعْنَةُ اللَّهِ അല്ലാഹുവിന്റ ശാപം وَالْمَلَائِكَةِ മലക്കുകളുടെയും وَالنَّاسِ മനുഷ്യരുടെയും أَجْمَعِينَ മുഴുവൻ ﴾162﴿ خَالِدِينَ ശാശ്വത വാസികളായിട്ട് فِيهَا അതിൽ لَا يُخَفَّفُ ലഘുവാക്കപ്പെടുകയില്ല عَنْهُمُ അവർക്ക് الْعَذَابُ ശിക്ഷ وَلَا هُمْ അവരല്ലതാനും يُنظَرُونَ അവർ നോക്കപ്പെടും (ഇടകൊടുക്കപ്പെടും).

---

ഒരാൾ സത്യവിശ്വാസിയോ അവിശ്വാസിയോ എന്ന് അവസാനമായി തിട്ടപ്പെടുത്തുന്നത് അയാളുടെ മരണത്തോടു കൂടിയായിരിക്കും. ആയുഷ്കാലമത്രയും അവിശ്വാസിയായിരുന്ന ഒരാൾ, ഒടുക്കംവെച്ച് സത്യവിശ്വാസം സ്വീകരിക്കുകയും അതേ നിമിഷത്തിൽ തന്നെ മരിക്കുകയും ചെയ്യുന്ന പക്ഷം അയാൾ സത്യവിശ്വാസികളിൽ ഒരാളായിത്തീരുന്നു. മറിച്ച് ഒരു സത്യവിശ്വാസി മരണത്തിന്റെ തൊട്ടു മുമ്പുള്ള നിമിഷത്തിൽ ആ വിശ്വാസം വെടിഞ്ഞു അവിശ്വാസം സ്വീകരിക്കുന്ന പക്ഷം അയാൾ അവിശ്വാസികളുടെ കൂട്ടത്തിലുമാകുന്നു. അതുകൊണ്ടാണ് ശാപത്തെക്കുറിച്ച് പറഞ്ഞപ്പോൾ, അവിശ്വസിച്ചവരുടെ മേൽ എന്ന് പറഞ്ഞു മതിയാക്കാതെ, അവിശ്വാസികളായി മരണമടയുകയും ചെയ്തവരുടെമേൽ എന്ന് പറഞ്ഞിരിക്കുന്നത്. അപ്പോൾ ഒരാൾ അവിശ്വാസിയായി കാണപ്പെട്ടത്കൊണ്ട് അയാളെ ശപിക്കുവാൻ പാടില്ലെന്നും അവിശ്വാസിയായി മരണപ്പെട്ടുവെന്ന് അറിയപ്പെട്ടെങ്കിൽ മാത്രമേ അയാളെ ശപിക്കുവാൻ പാടുള്ളൂവെന്നും ഇതിൽ നിന്നും മനസ്സിലാക്കാം. അവിശ്വാസികളെ മൊത്തത്തിൽ

ശപിക്കാമെങ്കിലും, അവിശ്വാസിയായ പ്രത്യേക വ്യക്തികളെ ശപിക്കുവാൻ പാടില്ലെന്ന് പണ്ഡിതൻമാർ പറയുവാൻ കാരണം ആ വ്യക്തിയുടെ അന്ത്യം എങ്ങിനെ കലാശിച്ചുവെന്ന് അല്ലാഹുവിനല്ലാതെ അറിയുകയില്ല എന്നുള്ളതാണ്. വഹ്‌യ്കൊണ്ട് മാത്രമേ നബിമാർക്കുപോലും അത് തീർച്ചപ്പെടുത്തുവാൻ കഴിയുകയുള്ളൂ. എന്നാൽ തന്നെയും ആ വ്യക്തിയെ ശപിക്കാമെന്നല്ലാതെ, അതൊരു നല്ല കർമമായി ഗണിക്കുന്നതുമല്ല. അവിശ്വാസികളെയും അക്രമികൾ, വ്യാജവാദികൾ മുതലായവരെയും പൊതുവെ ശപിച്ചുകൊണ്ടുള്ള പലവാക്യങ്ങളും ക്വുർആനിൽ കാണാം. എന്നാൽ പിശാചിനെയല്ലാതെ വ്യക്തികളെ ശപിച്ചുകൊണ്ടുള്ള ക്വുർആൻ വാക്യങ്ങൾ കാണുന്നില്ല. പല പ്രാവശ്യം മദ്യപാനം ചെയ്ത ഒരാളെ ശിക്ഷിച്ച അവസരത്തിൽ, അവിടെ സന്നിഹിതരായിരുന്ന ഒരാൾ: അല്ലാഹു അവനെ ശപിക്കട്ടെ, എത്രയധികം പ്രാവശ്യമാണവൻ കുടിച്ചത്! എന്ന് പറയുകയുണ്ടായെന്നും അത് കേട്ടപ്പോൾ, നിങ്ങളുടെ സഹോദരന്നെതിരിൽ നിങ്ങൾ പിശാചിന് സഹായമായിത്തീരരുത് എന്ന് നബിﷺ പറഞ്ഞുവെന്നും ഹദീഥിൽ വന്നിരിക്കുന്നു. (ബു.മു)

മനുഷ്യരിൽ വിശ്വാസികളും അവിശ്വാസികളും ഉണ്ടായിരിക്കെ, അവിശ്വാസികളുടെമേൽ എല്ലാ മനുഷ്യരുടെയും ശാപമുണ്ടാകുന്നതെങ്ങിനെ? അവിശ്വാസികൾ പരസ്പരം ശപിക്കുമോ ? എന്ന് ചോദിക്കപ്പെടാം. സത്യവിശ്വാസികളായ ആളുകളുടെ ശാപമാണ് ഇവിടെ ഉദ്ദേശ്യമെന്നത്രെ ചിലർ ഇതിന് നൽകുന്ന മറുപടി. പക്ഷേ, ഈ ശപിക്കൽ ഇഹത്തിൽവെച്ചോ, പരലോകത്തിൽവെച്ചോ, രണ്ടിടത്തും വെച്ചോ എന്നൊന്നും അല്ലാഹു വ്യക്തമാക്കീട്ടില്ല. അതേ സമയം പരലോകത്ത് വെച്ച് അവിശ്വാസികൾ പരസ്പരം നിഷേധിക്കുകയും ശപിക്കുകയും ചെയ്യുന്നതാണ് എന്ന് സൂറഃ അൻകബൂത്ത് 25-ൽ അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്താനും. ഇവിടെയും അതാവാം ഉദ്ദേശ്യം. അല്ലാഹുവിനറിയാം. എതായാലും ശാപത്തിൽ നിന്ന് അവിശ്വാസികൾക്ക് ഒരിക്കലും രക്ഷയില്ലെന്നും അവർക്ക് കാലാകാല ശിക്ഷയായിരിക്കും അനുഭവമെന്നും, ഒരിക്കലെങ്കിലും ശിക്ഷ ലഘൂകരിക്കപ്പെടുകയോ ആശ്വാസത്തിന്റേതായ ഇടവേളയോ അവധി നൽകപ്പെടുകയോ ഇല്ലെന്നും അല്ലാഹു സ്പഷ്ടമാക്കുന്നു.

وَإِلَـٰهُكُمْ إِلَـٰهٌ وَاحِدٌ ۖ لَّآ إِلَـٰهَ إِلَّا هُوَ ٱلرَّحْمَـٰنُ ٱلرَّحِيمُ ﴿١٦٣﴾

**﴾163﴿ നിങ്ങളുടെ ഇലാഹ് [ആരാധ്യൻ] എക ഇലാഹാകുന്നു. അവനല്ലാതെ ഇലാഹേയില്ല; കാരുണ്യവാനും കരുണാനിധിയുമായുള്ളവനത്രെ (അവൻ).**

---

﴾163﴿ وَإِلَٰهُكُمْ നിങ്ങളുടെ ഇലാഹ്, ആരാധ്യൻ, ദൈവം إِلَٰهٌ وَاحِدٌ ഒരേ ഇലാഹാകുന്നു لَا إِلَٰهَ ഒരു ഇലാഹുമില്ല إِلَّا هُوَ അവനല്ലതെ الرَّحْمَٰنُ കാരുണ്യവാൻ الرَّحِيمُ കരുണാനിധി.

---

إِلَٰه (ഇലാഹ് = ആരാധ്യൻ)എന്ന വാക്കിലടങ്ങിയ സാരങ്ങളെപ്പറ്റി സൂറത്തുൽ ഫാതിഹഃയുടെ വ്യാഖ്യാനത്തിലും الرَّحْمَٰنُ الرَّحِيمُ (റഹ്മാൻ, റഹീം) എന്നീ വാക്കുകളിലടങ്ങിയ സാരങ്ങളെപ്പറ്റി ബിസ്മിയുടെ വിവരണത്തിലും മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുള്ളതാണ്. لا إِلَٰهَ إلاالله (അല്ലാഹു അല്ലാതെ ഇലാഹ് - ആരാധ്യൻ - ഇല്ല)

എന്ന് പറയുന്നതിന്റെ അർത്ഥം അല്ലാഹുവിനല്ലാതെ മറ്റാർക്കും ആരാധന ചെയ്യപ്പെടുന്നില്ല എന്നല്ല. യഥാർത്ഥത്തിലുള്ള ആരാധ്യൻ അല്ലാഹുമാത്രമാണ്, ആരാധനക്ക് അർഹനായുള്ളവൻ അവനല്ലാതെ വേറെയില്ല. ആരാധ്യനായി ഗണിക്കപ്പെട്ടു വരുന്നവയെല്ലാം മിഥ്യകളും കൃതിമങ്ങളുമാണ് എന്നൊക്കെയാണ് അർത്ഥം. അല്ലാഹു മാത്രമേ ഇലാഹായിരിക്കുവാൻ അർഹനായുള്ളൂവെന്നുള്ളതിന്റെ തെളിവുകളാണ് അടുത്ത വചനത്തിൽ കാണുന്നത്.

## വിഭാഗം - 20

إِنَّ فِى خَلْقِ ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَٱخْتِلَـٰفِ ٱلَّيْلِ وَٱلنَّهَارِ وَٱلْفُلْكِ ٱلَّتِى تَجْرِى فِى ٱلْبَحْرِ بِمَا يَنفَعُ ٱلنَّاسَ وَمَآ أَنزَلَ ٱللَّهُ مِنَ ٱلسَّمَآءِ مِن مَّآءٍ فَأَحْيَا بِهِ ٱلْأَرْضَ بَعْدَ مَوْتِهَا وَبَثَّ فِيهَا مِن كُلِّ دَآبَّةٍ وَتَصْرِيفِ ٱلرِّيَـٰحِ وَٱلسَّحَابِ ٱلْمُسَخَّرِ بَيْنَ ٱلسَّمَآءِ وَٱلْأَرْضِ لَـَٔايَـٰتٍ لِّقَوْمٍ يَعْقِلُونَ ﴿١٦٤﴾

**﴾164﴿ നിശ്ചയമായും, ആകാശങ്ങളെയും, ഭൂമിയെയും സൃഷ്ടിച്ചതിലും, രാവും പകലും (മാറി മാറി) വ്യത്യാസപ്പെടുന്നതിലും, മനുഷ്യർക്ക് ഉപകാരപ്പെടുന്നവ (സ്തുക്കളെ)യും കൊണ്ട് സമുദ്രത്തിലൂടെ സഞ്ചരിക്കുന്ന കപ്പലുകളിലും, ആകാശത്തുനിന്ന് അല്ലാഹു വെള്ളത്തെ ഇറക്കുകയും, എന്നിട്ട് അത്മൂലം, ഭൂമിയുടെ നിർജ്ജീവതക്ക് ശേഷം അതിനെ സജീവമാക്കി അതിൽ എല്ലാ(തരം) ജീവജന്തുക്കളെയും വ്യാപിപ്പിക്കുകയും ചെയ്തിട്ടുള്ളതിലും, കാററുകളുടെയും, ആകാശത്തിനും ഭൂമിക്കുമിടയിൽ കീഴ്പ്പെടുത്ത [നിയന്ത്രിക്ക]പ്പെടുന്ന മേഘത്തിന്റെയും നടത്തിപ്പിലും, ബുദ്ധികൊടു(ത്ത് ഗ്രഹി)ക്കുന്ന ജനങ്ങൾക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്.**

---

﴾164﴿ إِنَّ فِي خَلْقِ നിശ്ചയമായും, സൃഷ്ടിപ്പിൽ (ഉണ്ട്) السَّمَاوَاتِ ആകാശങ്ങളുടെ وَالأَرْضِ ഭൂമിയുടെയും وَاخْتِلَافِ വ്യത്യാസത്തിലും, വ്യത്യാസപ്പെടുന്നതിലും اللَّيْلِ രാത്രിയുടെ وَالنَّهَارِ പകലിന്റെയും وَالْفُلْكِ കപ്പലുകളിലും, കപ്പലിലും الَّتِي تَجْرِي സഞ്ചരിക്കുന്ന فِي الْبَحْرِ സമുദ്രത്തിൽ بِمَا يَنْفَعُ ഉപകാരം ചെയ്യുന്നതുമായി النَّاسَ മനുഷ്യർക്ക് وَمَا أَنْزَلَ اللَّهُ അല്ലാഹു ഇറക്കിയതിലും مِنَ السَّمَاءِ ആകാശത്തുനിന്ന് مِنْ مَاءٍ വെള്ളമായി, വെള്ളത്തിൽ നിന്നും فَأَحْيَا بِهِ എന്നിട്ട് അത്കൊണ്ട് അവൻ ജീവിപ്പിച്ചു الأَرْضَ ഭൂമിയെ بَعْدَ مَوْتِهَا അതിന്റെ മരണത്തിന്റെ ശേഷം وَبَثَّ പരത്തുക(വിതരണം ചെയ്യുക-വ്യാപിപ്പിക്കുക)യും فِيهَا അതിൽ مِنْ كُلِّ دَابَّةٍ എല്ലാ(തരം)ജന്തുക്കളെയും,

ജന്തുക്കളിൽ നിന്നും وَتَصْرِيفِ നടത്തിപ്പിലും, നിയന്ത്രണത്തിലും الرِّيَاحِ കാറ്റുകളുടെ وَالسَّحَابِ മേഘത്തിന്റെയും الْمُسَخَّرِ കീഴ്പെടുത്തപ്പെട്ട (നിയന്ത്രിക്കപ്പെടുന്ന) بَيْنَ السَّمَاءِ وَالأَرْضِ ആകാശത്തിനും ഭൂമിക്കുമിടയിൽ لَآيَاتٍ പല (ചില)ദൃഷ്ടാന്തങ്ങൾ (ഉണ്ട്) لِقَوْمٍ ഒരു ജനതക്ക് يَعْقِلُونَ അവർ ചിന്തിക്കും

---

അല്ലാഹുവിന്റെ ഏകത്വം, സാർവ്വത്രികമായ കഴിവ്, മഹത്തായ അനുഗ്രഹം, സൃഷ്ടിവൈഭവം ആദിയായവക്ക് സ്പഷ്ടമായ ദൃഷ്ടാന്തങ്ങളാണ് ഈ വചനത്തിൽ പ്രസ്താവിക്കപ്പെട്ട ഓരോ കാര്യവും. ഓരോന്നിനെക്കുറിച്ചും എത്ര ഗാഢമായും വ്യാപകമായും ചിന്തിക്കുവാൻ മനുഷ്യന് കഴിയുമോ-അല്ലെങ്കിൽ അവൻ അതിന് തയ്യാറാകുമോ-അത്രത്തോളമായിരിക്കും അവയിൽ നിന്ന് അവന് സിദ്ധിക്കുന്ന വിജ്ഞാന സമ്പത്തുക്കൾ. അല്ലാഹു ചൂണ്ടിക്കാട്ടിയ ദൃഷ്ടാന്തങ്ങൾ ഇവയാകുന്നു :

1) ആകാശ ഭൂമികളെ സൃഷ്ടിച്ചത്: അനന്തവിശാലമായ ആകാശങ്ങൾ, എണ്ണവും വണ്ണവും അജ്ഞാതങ്ങളായ അവയിലെ നക്ഷത്ര ലോകങ്ങൾ, ഗ്രഹങ്ങൾ, ഉപഗ്രഹങ്ങൾ, ഓരോന്നിന്റെയും വ്യവസ്ഥാപിതവും അത്യൽഭുതകരവുമായ ഗതിവിഗതികൾ, പരസ്പര ബന്ധങ്ങൾ, നാം നിവസിക്കുന്ന ഈ ഭൂമി, അതിന്റെ ചലനങ്ങൾ, അതുൾക്കൊള്ളുന്ന വൻകരകൾ, സമുദ്രങ്ങൾ, പർവ്വതങ്ങൾ, നദികൾ, മരുഭൂമികൾ, നാടുകൾ, കാടുകൾ, ജീവജാലങ്ങൾ, പദാർത്ഥങ്ങൾ, വ്യത്യസ്തമായ ഭൂപ്രകൃതികൾ, അവയെ കീഴടക്കുവാനും ചൂഷണം ചെയ്യുവാനുമുള്ള മാർഗങ്ങൾ അങ്ങിനെ പലതും പലതും.

2)രാപ്പകലുകളുടെ വ്യത്യാസം: ഒന്നിന് പിന്നാലെ മറ്റൊന്നായിക്കൊണ്ട് അവ രണ്ടും മാറിമാറിക്കൊണ്ടിരിക്കുന്നു. ഒന്നിന്റെ സമയം വർദ്ധിച്ചാൽ മറ്റേതിന്റെ സമയം ചുരുങ്ങുന്നു. ഭൂമിയുടെ ഒരർദ്ധഭാഗത്ത് പകൽ വെളിച്ചം വീശുമ്പോൾ മറ്റേ അർദ്ധഭാഗത്ത് രാത്രി ഇരുട്ട് മൂടുന്നു. അങ്ങിനെ പലതും.

3) ജനങ്ങൾക്ക് ഉപകാരപ്രദങ്ങളായ വസ്തു വിഭവങ്ങളെ വഹിച്ചുകൊണ്ടു സമുദ്രങ്ങളിലുടെ അങ്ങുമിങ്ങും സഞ്ചരിക്കുന്ന കപ്പലുകൾ. അഥവാ ആഴക്കടലും, ദൂരക്കടലും വ്യത്യാസമില്ലാതെ, രാപ്പകൽ വ്യത്യാസം കൂടാതെ ഓരോ നാട്ടിലെ കയറ്റു മതി ചരക്കുകൾ മറ്റു നാടുകളിൽ എത്തിച്ചു ഇറക്കുമതി ചെയ്വാനും സമുദ്രവിഭവങ്ങളെ തേടിപ്പിടിക്കുവാനും കാററും കോളും തിരമാലകളും ഭേദിച്ചുകൊണ്ട് അന്തരീക്ഷത്തിൽ പാറിപ്പറന്നു നടക്കുന്ന പറവകൾ കണക്കെ, അങ്ങോട്ടുമിങ്ങോട്ടും ഓടി നടക്കുന്ന വിവിധ തരത്തിലുള്ള എണ്ണമറ്റ ജലവാഹനങ്ങളും, അവയുടെ സഞ്ചാരത്തിന് ഉപയുക്തമാംവിധം സമുദ്രമാർഗങ്ങൾ എർപ്പെടുത്തിയതും മറ്റും.

4) ആകാശത്തുനിന്ന് - ഉപരിഭാഗത്ത് നിന്ന് - മഴവെള്ളം ഇറക്കി അതുവഴി, നിർജ്ജീവമായിക്കിടക്കുന്ന തരിശു ഭൂമികൾക്ക് നവജീവൻ നൽകുന്നത്. ഈർപ്പമില്ലാതെ, ഉൽപാദന ശേഷിയില്ലാതെ, വരണ്ടു കിടക്കുന്ന ഭൂമിയിൽ മഴപെയ്യുന്നതോടുകൂടി അതിന്റെ മട്ടുമാറുന്നു; നനവുതട്ടി മണ്ണു ചീർക്കുന്നു; സസ്യലതാദികൾ മുളച്ചുപൊങ്ങുന്നു; കൃഷിയോഗ്യമായിത്തീരുന്നു; അങ്ങിനെ ഭൂതലം പച്ച വിതാനമായിമാറുന്നു.

5)വിവിധതരം ജീവജന്തുക്കളെ ഭൂമിയിൽ വിതരണം ചെയ്തത്. ദൃഷ്ടിക്ക് ഗോചരമല്ലാത്ത വിധം ചെറുതായ പ്രാണികൾ തൊട്ടു ഭീമാകാരികളായ ജീവികൾ വരെ,

ഏറ്റവും അപരിഷ്കൃതങ്ങളെന്ന് കരുതപ്പെടുന്ന താഴേകിട ജീവികൾ തൊട്ട് ഏറ്റവും പരിഷ്കൃതരും മേലേ കിടയിലുള്ളവരുമായ മനുഷ്യർവരെ, കരയിലും കടലിലും, നാട്ടിലും കാട്ടിലും അന്തരീക്ഷത്തിലുമായി കഴിഞ്ഞുകൂടുന്ന എണ്ണമറ്റ ജീവജാലങ്ങൾ, അവയുടെ ജാതി-വർണ-വർഗ-സ്വഭാവ വ്യത്യാസങ്ങൾ, ഒന്നിനൊന്ന് വ്യത്യസ്തമായ ജീവിത രീതികൾ, ആവശ്യങ്ങൾ, ഉപയോഗങ്ങൾ, ആകൃതികൾ, പ്രകൃതികൾ തുടങ്ങിയവ.

6) കാററുകളുടെ നടത്തിപ്പും, നിയന്ത്രണവും, കാലവർഷക്കാറ്റ്, വാണിജ്യക്കാറ്റ്, ശീതക്കാറ്റ്, ഉഷ്ണക്കാറ്റ്, ഇളങ്കാറ്റ്, കൊടുങ്കാറ്റ്, ചുഴലിക്കാറ്റ് ആദിയായവയും, അവയുടെ ഉൽഭവം, ഗതി, ഉപകാരം, ഉപദ്രവം ആദിയായവയും.

7) ആകാശത്തിനും ഭൂമിക്കുമിടയിൽവെച്ച് നിയന്ത്രിക്കപ്പെടുന്ന മേഘത്തിന്റെ നടത്തിപ്പ്, ആവശ്യത്തിലധികം മേൽപോട്ട് കയറിപ്പോകാതെ, ഉപദ്രവകരമായവിധം ഭൂമിയിൽ താഴോട്ടിറങ്ങി ഉപദ്രവിക്കാതെ, അന്തരീക്ഷത്തിൽ ഒതുങ്ങി നിൽക്കുകയും, ആവശ്യമുള്ള ഭാഗങ്ങളിലേക്ക് ഓടിനീങ്ങിക്കൊണ്ടിരിക്കുകയും ചെയ്യുന്ന കാർമേഘങ്ങളുടെ നിയന്ത്രണ നടപടി ക്രമങ്ങൾ തുടങ്ങിയവ.

ഇത്യാദി മഹൽ കാര്യങ്ങളെല്ലാം ഒന്നിനൊന്ന് വിരുദ്ധമോ തടസ്സമോ ആകാതെ തികച്ചും വ്യവസ്ഥാപിതമായ രീതിയിൽ, സൃഷ്ടിച്ചു നിയന്ത്രിച്ചു നടത്തിപ്പോരുന്നവനാരോ അവന് -അല്ലാഹുവിന്- മാത്രമേ ഇലാഹായിരിക്കുവാൻ (ആരാധിക്കപ്പെടുവാൻ) അർഹതയുള്ളൂവെന്നും, മററുള്ള ആരാധ്യവസ്തുക്കളൊന്നും ആരാധനക്കർഹതയില്ലാത്ത മിഥ്യകളാണെന്നും ബുദ്ധികൊടുത്തു ചിന്തിക്കുന്ന ഏവർക്കും വ്യക്തമായി മനസ്സിലാക്കാവുന്നതാണ്. ഇവ മാത്രമല്ല, ഇവപോലുള്ള അനേകം ദൃഷ്ടാന്തങ്ങൾ വേറെയും.

പക്ഷേ, യഥാർത്ഥ സ്രഷ്ടാവിനെ നേരത്തെത്തന്നെ ചിന്താമണ്ഡലത്തിൽ നിന്ന് വൈരാഗ്യപൂർവ്വം ഒഴിച്ചുനിറുത്തി പകരം മറ്റൊരു സ്രഷ്ടാവിനെ - അതിന് പേർ പ്രകൃതിയെന്നോ, ഊർജ്ജമെന്നോ, പരിണാമമെന്നോ, വിസ്ഫോടനമെന്നോ എന്തുതന്നെ പറഞ്ഞാലും ശരി-പ്രതിഷ്ഠിച്ചു പൂജിച്ചുകൊണ്ട് അവയെപ്പറ്റി ചിന്തിക്കുന്നവർക്ക് അവയിലൂടെ യഥാർത്ഥ സ്രഷ്ടാവിനെയും അവന്റെ മാഹാത്മ്യങ്ങളെയും കണ്ടെത്തുവാൻ കഴിഞ്ഞെന്ന് വരുകയില്ല. മുൻവിധിയും യഥാവിധം ബുദ്ധി ഉപയോഗിക്കാത്തതും, ചിലപ്പോൾ അഹന്തയുമായിരിക്കും അതിന്റെ കാരണം. എന്നാൽ മുൻവിധികൂടാതെ സത്യം ദർശിക്കുവാനുള്ള താൽപര്യത്തിൽ ബുദ്ധി ഉപയോഗിക്കുന്നവർ സ്രഷ്ടാവിനെയും സൃഷ്ടിമാഹാത്മ്യത്തെയും കണ്ടെത്തുകയും സ്രഷ്ടാവിനെ വാഴ്ത്തുകയും ചെയ്യും. സൂറഃ ആലുഇംറാനിൽ അല്ലാഹു പറയുന്നു: ആകാശ ഭൂമികളെ സൃഷ്ടിച്ചതിലും, രാവും പകലും വ്യത്യാസപ്പെടുന്നതിലും നിശ്ചയമായും ബുദ്ധിമാൻമാർക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്. അതായത്, നിന്നും ഇരുന്നും, പാർശ്വങ്ങളിലായും- കിടന്നും-അല്ലാഹുവിനെ ഓർമിക്കുകയും, ആകാശഭൂമികളുടെ സൃഷ്ടിയിൽ ചിന്തിക്കുകയും ചെയ്യുന്നവർ, തുടർന്നുകൊണ്ട് അവരുടെ ചിന്താഫലമായി അവർ ഇങ്ങിനെ പറയുമെന്ന്കൂടി അല്ലാഹു ചൂണ്ടിക്കാട്ടുന്നു: رَبَّنَا مَا خَلَقْتَ هَٰذَا بَاطِلًا سُبْحَانَكَ فَقِنَا عَذَابَ النَّارِ (സാരം: ഞങ്ങളുടെ രക്ഷിതാവേ, ഇതൊക്കെ നീ നിരർത്ഥമായി സൃഷ്ടിച്ചതല്ല. നീ മഹാപരിശുദ്ധൻ ! ആകയാൽ നീ ഞങ്ങളെ നരകത്തിൽ നിന്ന് കാത്തു രക്ഷിക്കണേ! (ആലുഇംറാൻ 190, 191)

وَمِنَ ٱلنَّاسِ مَن يَتَّخِذُ مِن دُونِ ٱللَّهِ أَندَادًا

﴿165﴾ മനുഷ്യരിലുണ്ട് ചിലർ: അവർ അല്ലാഹുവിന് പുറമെ (അവന്) ചില സമൻമാരെ ഉണ്ടാക്കുന്നു.

يُحِبُّونَهُمْ كَحُبِّ ٱللَّهِ ۖ وَٱلَّذِينَ ءَامَنُوٓا۟ أَشَدُّ حُبًّا لِّلَّهِ ۗ وَلَوْ يَرَى ٱلَّذِينَ ظَلَمُوٓا۟ إِذْ يَرَوْنَ ٱلْعَذَابَ أَنَّ ٱلْقُوَّةَ لِلَّهِ جَمِيعًا وَأَنَّ ٱللَّهَ شَدِيدُ ٱلْعَذَابِ ﴿١٦٥﴾

അല്ലാഹുവിനെ സ്നേഹിക്കുന്നതുപോലെ അവർ അവരെ സ്നേഹിക്കുന്നു. വിശ്വസിച്ചവരാകട്ടെ, അല്ലാഹുവിനോട് ഏറ്റവും ശക്തമായ സ്നേഹമുള്ളവരത്രെ, (ആ)അക്രമം പ്രവർത്തിച്ചവർ ശിക്ഷയെ (നേരിൽ) കാണുന്ന അവസരത്തിൽ, ശക്തി മുഴുവനും അല്ലാഹുവിനാണുള്ളതെന്ന് അവർ കണ്ടറിഞ്ഞിരുന്നുവെങ്കിൽ! അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാണെന്നും (കണ്ടറിഞ്ഞിരുന്നുവെങ്കിൽ)!

إِذْ تَبَرَّأَ ٱلَّذِينَ ٱتُّبِعُوا۟ مِنَ ٱلَّذِينَ ٱتَّبَعُوا۟ وَرَأَوُا۟ ٱلْعَذَابَ وَتَقَطَّعَتْ بِهِمُ ٱلْأَسْبَابُ ﴿١٦٦﴾

﴿166﴾ (അതെ)പിൻപറ്റപ്പെട്ടവർ (തങ്ങളെ)പിൻപറ്റിയവരിൽ നിന്ന് ഒഴിഞ്ഞുമാറുന്ന സന്ദർഭം: അവർ (രണ്ടുകൂട്ടരും) ശിക്ഷ(നേരിൽ) കാണുകയും, അവരിൽ (നിന്ന്) ബന്ധങ്ങൾ മുറിഞ്ഞുപോകുകയും ചെയ്യുന്ന (സന്ദർഭം)

وَقَالَ ٱلَّذِينَ ٱتَّبَعُوا۟ لَوْ أَنَّ لَنَا كَرَّةً فَنَتَبَرَّأَ مِنْهُمْ كَمَا تَبَرَّءُوا۟ مِنَّا ۗ

﴿167﴾ പിൻപറ്റിയവർ പറയുകയും ചെയ്യും: ഞങ്ങൾക്ക് ഒരു മടക്കം ഉണ്ടായിരുന്നുവെങ്കിൽ, എന്നാൽ - ഞങ്ങളിൽ നിന്ന് അവർ ഒഴിഞ്ഞുമാറിയതുപോലെ, അവരിൽ നിന്ന് ഞങ്ങളും ഒഴിഞ്ഞുമാറുമായിരുന്നു!

كَذَٰلِكَ يُرِيهِمُ ٱللَّهُ أَعْمَٰلَهُمْ حَسَرَٰتٍ عَلَيْهِمْ ۖ

അപ്രകാരം, അവരുടെ കർമങ്ങളെ അവരുടെ മേൽ ഖേദങ്ങളായി അല്ലാഹു അവർക്ക് കാണിച്ചുകൊടുക്കുന്നതാണ്.

وَمَا هُم بِخَٰرِجِينَ مِنَ ٱلنَّارِ ﴿١٦٧﴾

അവർ നരകത്തിൽ നിന്ന് പുറത്ത് പോകുന്നവരല്ലതാനും.

﴾165﴿ وَمِنَ النَّاسِ മനുഷ്യരിലുണ്ട് مَنْ يَتَّخِذُ ചിലർ-അവരുണ്ടാക്കും, ഉണ്ടാക്കുന്ന (സ്വീകരിക്കുന്ന)ചിലർ مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ, അല്ലാഹുവിനെകൂടാതെ أَنْدَادًا (ചില)സമൻമാരെ يُحِبُّونَهُمْ അവർ അവരെ സ്നേഹിക്കും كَحُبِّ اللَّهِ അല്ലാഹുവിനെ സ്നേഹിക്കുന്നത്പോലെ وَالَّذِينَ آمَنُوا വിശ്വസിച്ചവരാകട്ടെ أَشَدُّ حُبًّا സ്നേഹത്തിൽ കൂടുതൽ ശക്തരാണ് لِلَّهِ അല്ലാഹുവിനോട് وَلَوْ يَرَى കണ്ടിരുന്നെങ്കിൽ الَّذِينَ ظَلَمُوا അക്രമം ചെയ്തവർ إِذْ يَرَوْنَ അവർ കാണുന്ന സന്ദർഭം, കാണുമ്പോൾ الْعَذَابَ ശിക്ഷയെ أَنَّ الْقُوَّةَ ശക്തി (ആകുന്നു)എന്ന് لِلَّهِ അല്ലാഹുവിന് جَمِيعًا മുഴുവനും وَأَنَّ اللَّهَ അല്ലാഹു (ആകുന്നു)എന്നും شَدِيدُ കഠിനമായവൻ الْعَذَابِ ശിക്ഷ ﴾166﴿ إِذْ تَبَرَّأَ ഒഴിഞ്ഞു മാറുമ്പോൾ, നിരപരാധിത്വം നടിക്കുമ്പോൾ الَّذِينَ اتُّبِعُوا പിൻപററപ്പെട്ടവർ (നേതാക്കൾ) مِنَ الَّذِينَ യാതൊരുവരിൽ നിന്ന് اتَّبَعُوا അവർ പിൻതുടർന്നിരിക്കുന്നു وَرَأَوُا അവർ കാണുകയും (ചെയ്യുമ്പോൾ) الْعَذَابَ ശിക്ഷയെ وَتَقَطَّعَتْ മുറിഞ്ഞു(അറ്റു)പോകുകയും بِهِمُ അവരിൽ الْأَسْبَابُ ബന്ധങ്ങൾ(ബന്ധപ്പെട്ട കാരണങ്ങൾ) ﴾167﴿ وَقَالَ പറയുകയും ചെയ്യും الَّذِينَ اتَّبَعُوا പിൻപറ്റിയവർ لَوْ أَنَّ لَنَا ഞങ്ങൾക്കുണ്ടായിരുന്നെങ്കിൽ كَرَّةً ഒരു മടക്കം, ഒരു ചാട്ടം, ഒരു പ്രാവശ്യം فَنَتَبَرَّأَ مِنْهُمْ എന്നാൽ ഞങ്ങൾ അവരിൽ നിന്ന് ഒഴിഞ്ഞുമാറിയിരുന്നു. ഞങ്ങൾക്ക് ഒഴിഞ്ഞുമാറാമായിരുന്നു كَمَا تَبَرَّءُوا അവർ ഒഴിഞ്ഞുമാറിയത്പോലെ مِنَّا ഞങ്ങളിൽനിന്ന് كَذَٰلِكَ അപ്രകാരം يُرِيهِمُ اللَّهُ അവർക്ക് അല്ലാഹു കാണിക്കും أَعْمَالَهُمْ അവരുടെ പ്രവൃത്തികളെ حَسَرَاتٍ ഖേദങ്ങളായി, ചേതങ്ങളായി عَلَيْهِمْ അവർക്ക്, അവരുടെ മേൽ وَمَا هُمْ അവരല്ലതാനും بِخَارِجِينَ പുറത്ത്പോകുന്നവരേ مِنَ النَّارِ നരകത്തിൽ നിന്ന്.

---

പ്രാഥമിക ബുദ്ധികൾക്കുപോലും ഗ്രഹിക്കുവാൻ കഴിയുന്ന മുൻ വിവരിച്ചതുപോലെയുള്ള ദൃഷ്ടാന്തങ്ങൾ പലതുണ്ടായിട്ടും അവയെപ്പറ്റി ചിന്തിക്കുവാൻ തയ്യാറില്ലാതെ, അല്ലാഹുവിന് ചില സമൻമാരെ സ്വീകരിച്ചു അവരെ ആരാധിച്ചും, അവരോട് പ്രാർത്ഥിച്ചും വരുന്ന ഒരു തരം ആളുകൾ മനുഷ്യരിലുണ്ടെന്നും അവർക്ക് നേരിടുവാനിരിക്കുന്ന ഭാവി അങ്ങേയറ്റം ഖേദകരമായിരിക്കുമെന്നും, ഇപ്പോൾ അവർ കണ്ണ് തുറക്കാത്ത പക്ഷം അന്ന് കണ്ണ് തുറക്കുമെന്നും പക്ഷേ, അതുകൊണ്ട് ഒരു പ്രയോജനവും അവർക്ക് ലഭിക്കുകയില്ലെന്നും അല്ലാഹു ശക്തിയായി താക്കീത് ചെയ്യുന്നു.

أَنْدَاد (സമൻമാർ)എന്ന വാക്കിന്റെ അർത്ഥോദ്ദേശ്യത്തെപറ്റി 22-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട്. സമൻമാരെക്കൊണ്ട് ഇവിടെ വിവക്ഷിക്കപ്പെട്ടിരിക്കുന്നത് വിഗ്രഹങ്ങളാണെന്നും ശിർക്കിന്റെ നേതാക്കളും തലവൻമാരുമാണെന്നും, അതല്ല, അല്ലാഹുവിന്റെ ഏതെങ്കിലും ഗുണവിശേഷങ്ങളിലോ, പ്രവർത്തികളിലോ അധികാരാവകാശങ്ങളിലോ, സാമ്യമോ പങ്കോ ഉണ്ടെന്ന് കരുതപ്പെടുന്ന എല്ലാ വസ്തുക്കളുമാണെന്നും ക്വുർആൻ വ്യാഖ്യാതാക്കൾ പ്രസ്താവിച്ചു കാണാം. സൂക്ഷ്മജ്ഞാനികളായ പല മഹാൻമാരും അഭിപ്രായപ്പെടുന്നത്പോലെ,

ഒടുവിൽ പറഞ്ഞ അഭിപ്രായമാണ് ഏറ്റവും ശരിയായിട്ടുള്ളത്. ഈ ക്വുർആൻ വചനങ്ങൾ ഒന്നാമതായി അഭിമുഖീകരിക്കുന്നത് അറബിമുശ്‌രിക്കുകളെയാണല്ലോ. അപ്പോൾ, അന്ന് അവർ ദിവ്യത്വം കൽപിച്ചിരുന്ന കല്ലുകൾ, മരങ്ങൾ, നക്ഷത്രങ്ങൾ, ഗ്രഹങ്ങൾ, മലക്കുകൾ, പിശാചുക്കൾ മുതലായവർ തന്നെയായിരിക്കും പ്രധാനമായും ഉദ്ദേശ്യമെന്ന് കരുതാം. അല്ലാഹുവിൽ നിന്ന് ശ്രദ്ധവിടുത്തിക്കളയുന്ന എല്ലാവസ്തുക്കളും സമൻമാരിൽ ഉൾപ്പെട്ടേക്കുമെന്നാണ് ഇമാം ബൈദ്വാവി(റ) അഭിപ്രായപ്പെട്ടിരിക്കുന്നത്. സയ്യിദ് ക്വുത്വുബ് ചൂണ്ടിക്കാട്ടിയത് പോലെ, സ്ഥലകാലങ്ങൾക്കനുസരിച്ച് സമൻമാരുടെ സ്വഭാവത്തിലും മാറ്റങ്ങൾ ഉണ്ടായിരിക്കുന്നതാണ്. ആളുകളോ, വസ്തുക്കളോ, ചിഹ്നങ്ങളോ, പ്രതിമകളോ എല്ലാം തന്നെ സമൻമാരായി ഗണിക്കപ്പെടാവുന്നതാണ്. അല്ലാഹുവിന് സമത്വം കൽപിക്കുകയെന്നതിന്റെ വൃത്തം എത്ര വലുതാണെന്നും, ശിർക്ക് കടന്നുകൂടുവാനുള്ള മാർഗങ്ങൾ എത്ര നിഗൂഢങ്ങളാണെന്നും താഴെ കാണുന്നത്പോലെയുള്ള ഉദ്ധരണികളിൽ നിന്ന് സത്യാന്വേഷികൾക്ക് മനസ്സിലാക്കാവുന്നതാകുന്നു.

1. ഇബ്നു അബ്ബാസ് (റ) പറയുന്നു : അല്ലാഹുവും അങ്ങുന്നും ഉദ്ദേശിച്ചത് ( **مَا شَاءَ اللهُ وَ شِئْتَ** ) എന്ന് ഒരു മനുഷ്യൻ ഒരിക്കൽ നബിﷺയോട് പറയുകയുണ്ടായി. അപ്പോൾ തിരുമേനി പറഞ്ഞു : താൻ എന്നെ അല്ലാഹുവിന് സമനാക്കി! അല്ലാഹു മാത്രം ഉദ്ദേശിച്ചത് എന്നാണ് പറയേണ്ടത് (അ; ന; ജ. മുതലായവരും അദബുൽ മുഫ്റദിൽ ബുഖാരിയും)

2. ഹുദൈഫത്തുബ്നുൽയമാൻ (റ) നബിﷺപറഞ്ഞതായി ഉദ്ധരിക്കുന്നു : അല്ലാഹുവും ഇന്ന ആളും ഉദ്ദേശിച്ചത് ( **مَا شَاءَ اللهُ وَشَاء فلا ن** ) എന്ന് നിങ്ങൾ പറയരുത്. അല്ലാഹു ഉദ്ദേശിച്ചത് എന്നും, പിന്നീട് ഇന്ന ആൾ ഉദ്ദേശിച്ചത് എന്നും പറഞ്ഞുകൊള്ളുക. (അ; ദാ; ന; ജ; ബ; ഇബ്നു അബീശൈബഃ) ഇതേ അർത്ഥത്തിൽ വേറെയും രിവായത്തുകളുണ്ട്.

3. ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി ഇബ്നു അബീഹാതിം (റ) ഉദ്ധരിച്ച ഒരു രിവായത്ത് പ്രത്യേകം ശ്രദ്ധാർഹമാകുന്നു. അതിപ്രകാരമാണ്: അൻദാദ് (സമൻമാർ) എന്ന് പറഞ്ഞത്, രാത്രിയുടെ ഇരുട്ടിൽ കറുത്ത മിനുസമുള്ള കല്ലിലൂടെ ഉറുമ്പ് അരിക്കുന്നത്പോലെ വളരെ ഗൂഢമായ ശിർക്കാകുന്നു (ഒരാളെ അഭിമുഖീകരിച്ചുകൊണ്ട്) അല്ലാഹുവിനെത്തന്നെയാണ, താങ്കളുടെ ജീവിതത്തെയും തന്നെയാണ എന്റെ ജീവിതത്തെയും തന്നെയാണ (സത്യം) എന്നിങ്ങിനെ പറയുക, ഇന്ന ആളുടെ പട്ടി ഇല്ലായിരുന്നുവെങ്കിൽ ഞങ്ങളുടെ വീട്ടിൽ ഇന്നലെ രാത്രികള്ളൻമാർ വരുമായിരുന്നുവെന്നും, പാറാവില്ലായിരുന്നുവെങ്കിൽ കള്ളൻമാർ വന്നിരുന്നുവെന്നും പറയുക. അല്ലാഹുവും താനും ഉദ്ദേശിച്ച പ്രകാരം എന്ന് പറയുക. അല്ലാഹുവും ഇന്ന ആളും ഇല്ലായിരുന്നുവെങ്കിൽ ....എന്ന് പറയുക. ഇവയെല്ലാം ശിർക്കാകുന്നു.

4. പാപങ്ങളിൽ വെച്ച് ഏറ്റവും വമ്പിച്ചത് ഏതാണെന്ന് നബിﷺയോട് ഇബ്നുമസ്ഊദ് (റ)ചോദിച്ചു. നിന്നെ സൃഷ്ടിച്ചത് അല്ലാഹുവായിരിക്കെ, അവന് നീ വല്ല സമനെയും ഏർപ്പെടുത്തലാണ് എന്നായിരുന്നു നബിﷺമറുപടി പറഞ്ഞത് (ബു; മു)

ഇതുപോലെയുള്ള രേഖകൾ മുമ്പിൽവെച്ചുകൊണ്ട് മുസ്ലിം ബഹുജനങ്ങൾക്കിടയിൽ പ്രചാരത്തിലുള്ള ചില വാക്കുകളെപ്പറ്റിയും, ആ വാക്കുകൾ പ്രതിനിധീകരിക്കുന്ന വിശ്വാസങ്ങളെപ്പറ്റിയും ഒന്നാലോചിച്ചു നോക്കുക!

ഉദാഹരണമായി: അല്ലാഹുവിന്റെയും നിങ്ങളുടെയും സഹായം ഉണ്ടെങ്കിൽ, പടച്ചവനും നേർച്ചക്കാരും സഹായിച്ചാൽ, അല്ലാഹുവിന്റെയും ശുഹദാക്കളുടെയും കാവൽ, അല്ലാഹുവിന്റെയും അമ്പിയാ - ഔലിയാക്കളുടെയും സഹായംകൊണ്ട്, ശൈഖിന്റെ ബർക്കത്ത് കൊണ്ട് എന്നിത്യാദി പലതും! ഇതെല്ലാം അല്ലാഹുവിന് ഓരോ തരത്തിലുള്ള സമൻമാരെ എർപ്പെടുത്തലാണെന്ന് നിഷ്പക്ഷ ഹൃദയത്തോടുകൂടി ചിന്തിക്കുന്ന ആർക്കും മനസ്സിലാക്കാവുന്നതാണ്. ഇങ്ങിനെയുള്ള ഒരു വാക്ക് ഒരു വ്യക്തി പറയുമ്പോഴേക്ക് അയാൾ മുശ്‌രിക്കായി എന്നോ, അയാൾ ഇസ്‌ലാമിൽ നിന്ന് ഭ്രഷ്ടായിപ്പോയി എന്നോ വിധി കൽപിക്കാം - കൽപിക്കണം - എന്നല്ല ഇപ്പറഞ്ഞതിന്റെ അർത്ഥം. ശിർക്കിൽ തന്നെ പ്രത്യക്ഷമായതും, പരോക്ഷമായതും, ചെറുതും, വലുതും ഉള്ളത്കൊണ്ട് യാതൊരു വിധ വ്യാഖ്യാനത്തിനും ഇടമില്ലാത്തവണ്ണം വ്യക്തമായ അവിശ്വാസം ( **كَفربواح** ) കൊണ്ടേ വ്യക്തിയെക്കുറിച്ച് അങ്ങിനെ വിധി കൽപിക്കപ്പെടാവൂ. പാപങ്ങളിൽ വെച്ച് ഏറ്റവും വലിയതും, പൊറുക്കുകയില്ലെന്ന് അല്ലാഹു വ്യക്തമായി പ്രഖ്യാപിച്ചതുമാണ് ശിർക്ക് എന്നോർക്കേണ്ടതുണ്ട്. എന്നിരിക്കെ, ന്യായീകരിക്കുവാൻ കാരണങ്ങൾ എത്രതന്നെ നിലവിലുണ്ടായിരുന്നാലും ശരി, ശിർക്കിന്റെ ഇനങ്ങളിൽ പെട്ടതായിരിക്കുവാൻ സാധ്യതയുള്ള ഏതൊരു കാര്യത്തിൽ നിന്നും തികച്ചും ഒഴിഞ്ഞു നിൽക്കുന്നത് ഓരോ സത്യവിശ്വാസിയുടെയും ഒഴിച്ചുകൂടാത്ത കടമയത്രെ. അല്ലാത്തപക്ഷം അവന്റെ ഭാവിയെപ്പറ്റി അവൻ ഭയപ്പെടേണ്ടതാകുന്നു.

അല്ലാഹുവിനെ വിളിച്ചു പ്രാർത്ഥിക്കുന്നതുപോലെ അവന്റെ സൃഷ്ടികളായ ചില മഹാൻമാരെ വിളിച്ചു പ്രാർത്ഥിക്കുക, അവനോട് സഹായം തേടുന്ന അതേ മാതിരി അവരോട് സഹായം തേടുക, അവരുടെ നാമത്തിൽ നേർച്ചവഴിപാടുകൾ നടത്തുക മുതലായ ചില കാര്യങ്ങളെ ശിർക്കിൽ നിന്ന് മാറ്റി നിറുത്തുവാനും, അവയൊക്കെ ഇസ്‌ലാമികാചാരങ്ങളായി സമർത്ഥിക്കുവാനും ചില പണ്ഡിതൻമാർ പാടുപെടുന്നത് കാണുമ്പോൾ വളരെ അൽഭുതവും സങ്കടവും തോന്നിപ്പോകുന്നു. എന്തെല്ലാം വ്യാഖ്യാനങ്ങളും ന്യായവാദങ്ങളും അവർക്ക് സമർപ്പിക്കുവാനുണ്ടെങ്കിലും ശരി, അല്ലെങ്കിൽ ചില നല്ല പേരുകൾ നൽകിയോ, മതഛായ നൽകിയോ അവയെ മോടികൂട്ടിയാലും ശരി, വാസ്തവത്തിൽ അവയെല്ലാം നേർക്കുനേരെയുള്ള അർത്ഥത്തിൽ തന്നെ അല്ലാഹുവിന് സമൻമാരെ ഉണ്ടാക്കലാകുന്നു. സത്യാന്വേഷിയും നിഷ്പക്ഷ ബുദ്ധിയുമായ ഒരാൾക്ക് ഇത്തരം കാര്യങ്ങളുടെ യഥാർത്ഥനില മനസ്സിലാക്കുവാൻ അധികമൊന്നും പരതിനോക്കേണ്ടതില്ല. ക്വുർആനിലെ രണ്ട് മൂന്ന് വാക്യങ്ങൾ മാത്രം മതിയാകുന്നതാണ്. ഉദാഹരണമായി : ഓരോ മുസ്‌ലിമും നിത്യവും ഓതിവരുന്ന സൂറത്തുൽ ഫാതിഹഃയിലെ إِيَّاكَ نَعْبُدُ وَإِيَّاكَ نَسْتَعِينُ (നിനക്ക് മാത്രം ഞങ്ങൾ ഇബാദത്ത് ചെയ്യുന്നു; നിന്നോട് മാത്രം ഞങ്ങൾ സഹായമർത്ഥിക്കുന്നു) എന്ന വാക്യവും, സൂറത്തുൽ ജിന്ന് : 18 ലെ فَلَا تَدْعُوا مَعَ اللَّهِ أَحَدًا (നിങ്ങൾ അല്ലാഹുവിനോട് കൂടി ഒരാളെയും വിളിച്ച് പ്രാർത്ഥിക്കരുത്) എന്ന വാക്യവും, സൂറത്ത്-സുമർ 36 ലെ أَلَيْسَ اللَّهُ بِكَافٍ عَبْدَهُ (അല്ലാഹുപോരേ, അവന്റെ അടിയാന്ന് ?!) എന്ന വാക്യവും, വാസ്തവത്തിൽ ഈ മൂന്ന് വാക്യങ്ങൾ മുഴുവൻ തന്നെയും ആവശ്യമില്ല. ഇവയിൽ ഏതെങ്കിലും ഒരു വാക്യം തന്നെ മതി-ഒരു സത്യാന്വേഷിക്ക് കാര്യം സ്പഷ്ടമായി മനസ്സിലാക്കുവാൻ.

ഒരു വസ്തുത പ്രത്യേകം മനസ്സിരുത്തേണ്ടതുണ്ട്. നിരീശ്വരവാദികൾ

അല്ലാഹുവിനെയും, അവന്റെ ഗുണങ്ങളെയും നിഷേധിക്കുന്നവരാകകൊണ്ട് അവർ അല്ലാഹുവിനോട് മറ്റുള്ളവരെ സമപ്പെടുത്തുന്നവരായിരിക്കയില്ല. അല്ലാഹുവിന്റെ സ്ഥാനത്ത് മറ്റു വല്ലതിനെയും പ്രതിഷ്ഠിക്കുകയായിരിക്കും അവർ ചെയ്യുക. ദൈവവാദികളും അതോടൊപ്പം വിശ്വാസം ശരിയായിട്ടില്ലാത്തവരുമായിരിക്കും മറ്റുള്ളവർക്ക് അല്ലാഹുവിനോട് സമത്വം കൽപിക്കുക ഇങ്ങിനെയുള്ളവരാണ് മനുഷ്യരിൽ അധികഭാഗവും. അല്ലാഹു പറയുന്നു: وَمَا يُؤْمِنُ أَكْثَرُهُمْ بِاللَّهِ إِلَّا وَهُمْ مُشْرِكُونَ (അവരിൽ-മനുഷ്യരിൽ-അധികമാളുകളും തങ്ങൾക്ക് ശിർക്ക് പ്രവർത്തിക്കുന്നവരായും കൊണ്ടല്ലാതെ അല്ലാഹുവിൽ വിശ്വസിക്കുന്നില്ല (യൂസുഫ്:106) മുൻകാലത്തും ഇക്കാലത്തുമുള്ള വിഗ്രഹാരാധകൻമാരും അല്ലാഹുവിനെ നിഷേധിക്കുന്നവരല്ല. അല്ലാഹുവിൽ അവർക്ക് വിശ്വാസമുണ്ട്. പക്ഷേ, വിശ്വാസം യഥാർത്ഥ രൂപത്തിലും പൂർണരൂപത്തിലുമല്ലെന്നുള്ളതാണ് അവരുടെ ശിർക്കിന് കാരണം. ഈ ദുരവസ്ഥ തന്നെയാണ് ഇന്ന് മുസ്‌ലിം സമുദായത്തിലും കടന്നുകൂടിയിരിക്കുന്നതെന്ന് - അപാരമായ വ്യസനത്തോടും ലജ്ജയോടും കൂടിയാണെങ്കിലും - പറയാതെ വയ്യ. വിഗ്രഹാരാധകൻമാർ തങ്ങളുടെ ആരാധനയെ ന്യായീകരിക്കുവാൻ പറഞ്ഞിരുന്നതും. പറഞ്ഞുവരുന്നതുമായ അതേ ന്യായങ്ങളും, അവക്ക് സമാന്തരങ്ങളായ മററു ചില ന്യായങ്ങളും തന്നെയാണ് ശിർക്ക്പരമായ പ്രവർത്തനങ്ങളെ ന്യായീകരിക്കുവാൻ മുസ്‌ലിംകൾക്കിടയിലും നിലവിലുള്ളത്. ബാഹ്യത്തിൽ മഹാത്മാക്കളെ വിളിച്ചാണ് പ്രാർത്ഥിക്കുന്നതെങ്കിലും യഥാർത്ഥത്തിൽ പ്രാർത്ഥന അല്ലാഹുവിനോടാണ് ; ഗുണവും ദോഷവും ചെയ്‌വാൻ അല്ലാഹുവിന് മാത്രമേ യഥാർത്ഥത്തിൽ കഴിവുള്ളൂ വെന്നറിഞ്ഞുകൊണ്ട് മഹാത്മാക്കളെ വിളിച്ചു വല്ല കാര്യത്തിനും അപേക്ഷിക്കുന്നത് അവർ അക്കാര്യം സാധിപ്പിച്ചു തരുമെന്ന് കരുതിക്കൊണ്ടല്ല. അവരുടെ ശുപാർശ മൂലം അല്ലാഹു അത് സാധിപ്പിച്ചു തരുമെന്ന വിശ്വാസത്തിലാണ്. ആ മഹാത്മാക്കൾ സ്വന്തം നിലക്കുതന്നെ അത് സാധിപ്പിച്ചു തരുമെന്ന വിശ്വാസത്തോടെ അപേക്ഷിക്കുന്നത് മാത്രമേ പ്രാർത്ഥനയാകുകയുള്ളൂ..... എന്നൊക്കെയാണല്ലോ മഹാത്മാക്കളെ വിളിച്ചു പ്രാർത്ഥിക്കുന്നതിന് പറയപ്പെടാറുള്ള ന്യായങ്ങൾ. പണ്ഡിത വിഭാഗങ്ങളിൽ നിന്ന് കേൾക്കുന്ന ഇത്തരം ന്യായങ്ങൾ കേട്ട് സാധാരണക്കാർ വഞ്ചിതരാവുകയും ചെയ്യുന്നു! **نعوذ بالله**

സ്വാർത്ഥലാഭങ്ങൾക്ക് വേണ്ടിയോ, നേതൃത്വവും സ്വാധീനവും നിലനിറുത്തുവാൻ വേണ്ടിയോ, കക്ഷിതാൽപര്യങ്ങൾക്കു വേണ്ടിയോ കൽപിച്ചുകൂട്ടി സത്യത്തെ മൂടിവെക്കുകയും പ്രമാണങ്ങളെ ദുർവ്യാഖ്യാനം ചെയ്യുകയും ചെയ്യുന്നവർക്ക് രേഖകളും തെളിവുകളും വിവരിച്ചിട്ട് കാര്യമില്ല. എങ്കിലും, അറിവില്ലായ്മകൊണ്ടും, തെറ്റിദ്ധരിച്ചുകൊണ്ടും ശിർക്ക്പരമായ അന്ധവിശ്വാസങ്ങളിലും അനാചാരങ്ങളിലും അകപ്പെടുന്നവർക്ക് വേണ്ടി ചില സംഗതികൾ ഇവിടെ ശ്രദ്ധയിൽ പെടുത്തുവാൻ ആഗ്രഹിക്കുന്നു. സൽബുദ്ധിയും, ശുദ്ധമനസ്കതയും ഉള്ളവർക്ക് നിശ്ചയമായും അതിൽ നിന്ന് ഏറെക്കുറെ സത്യാവസ്ഥ മനസ്സിലാക്കുവാൻ കഴിയുന്നതാണ് **إن شاء الله**

(1) മഹാൻമാരും പുണ്യാത്മാക്കളുമായ അൻബിയാഉ്, ശൈഖുകൾ, ശുഹദാഉ് മുതലായവരെ വിളിച്ചു സഹായത്തിനും രക്ഷക്കും അപേക്ഷിക്കുന്നത് ഇസ്‌ലാമിലെ ഒരു നിർബന്ധ നിയമമാണെന്നോ, ഒരു മുസ്‌ലിം തന്റെ മരണം വരെ അല്ലാഹുവിനെയല്ലാതെ മറ്റാരെയും വിളിച്ചു പ്രാർത്ഥിക്കാത്ത പക്ഷം, അവൻ ഇസ്‌ലാമിൽ നിന്ന് തെറ്റിപ്പോകുമെന്നോ ഒരൊറ്റ മുസ്‌ലിമിനും വാദമില്ല. അങ്ങിനെ ആരും

വിശ്വസിക്കുന്നുമില്ല. എന്തെല്ലാം ദുർന്യായങ്ങൾ സമർപ്പിച്ചാലും ശരി, അത് അനുവദനീയമാണെന്നോ, കവിഞ്ഞ പക്ഷം ഒരു നല്ല കാര്യമാണെന്നോ അല്ലാതെ, അതിനെപ്പുറം ഒരു കക്ഷിയും വാദിക്കുന്നുമില്ല. അതേ സമയത്ത് അത് അല്ലാഹുവിനോട് ആ മഹാൻമാരെ സമപ്പെടുത്തലും ശിർക്കുമാണെന്ന് ഖുർആനും, ഹദീഥും, മുൻഗാമികളായ മഹാൻമാരുടെ പ്രസ്താവനകളും തുറന്ന മനസ്സോടെ പരിശോധിക്കുന്ന ഏവർക്കും വ്യക്തമാകുന്നതുമാണ്. ആ സ്ഥിതിക്ക് അതിനെ ന്യായീകരിക്കുന്നവരുടെ വാദമനുസരിച്ച് പുണ്യം സമ്പാദിക്കാമെന്നാണോ, അതല്ല, അത് ശിർക്കും ഏറ്റവും വമ്പിച്ച മഹാപാപവുമാണെന്നുവെച്ച് നരകശിക്ഷയിൽ നിന്ന് രക്ഷപ്പെടണമെന്നാണോ ഒരു മുസ്‌ലിം നിശ്ചയിക്കേണ്ടത് ? വിശേഷ ബുദ്ധിയുള്ളവർ ചിന്തിക്കട്ടെ !

(2) മക്കാ മുശ്‌രിക്കുകൾ അവരുടെ ആരാധ്യ വസ്തുക്കളായ ദൈവങ്ങൾ അവർക്ക് ഗുണമോ ദോഷമോ ചെയ്‌വാൻ കഴിവുള്ളവരായിരുന്നുവെന്ന് വിശ്വസിച്ചുകൊണ്ടല്ല അവയെ ആരാധിച്ചിരുന്നത്. അവയെ ആരാധിക്കുന്നതു വഴി അവ തങ്ങൾക്ക് അല്ലാഹുവിങ്കൽ സാമീപ്യം നേടിക്കൊടുക്കുമെന്നും, അവ അല്ലാഹുവിന്റെ അടുക്കൽ തങ്ങൾക്ക് വേണ്ടി ശുപാർശ നടത്തുമെന്നും, അങ്ങനെ അല്ലാഹു അവരുടെ കാര്യം സാധിപ്പിച്ചു കൊടുക്കുമെന്നുമുള്ള വിശ്വാസത്തോടെയായിരുന്നു ആരാധിച്ചു വന്നിരുന്നത്. തനി പാമരൻമാരല്ലാത്ത എല്ലാ വിഗ്രഹാരാധകരുടെയും ന്യായം ഇതുതന്നെയായിരിക്കും. അല്ലാഹു പറയുന്നു: وَالَّذِينَ اتَّخَذُوا مِن دُونِهِ أَوْلِيَاءَ.... إِلَى اللَّهِ زُلْفَى (സാരം: അല്ലാഹുവിന് പുറമെ ഔലിയാഇനെ - കാര്യകർത്താക്കളെ - സ്വീകരിച്ചവർ പറയുന്നു: അല്ലാഹുവിങ്കലേക്ക് ഞങ്ങളെ ഒരു അടുപ്പം അടുപ്പിക്കുവാൻ വേണ്ടിയല്ലാതെ ഞങ്ങൾ അവരെ ആരാധിക്കുന്നില്ല. (സുമർ :3) വീണ്ടും പറയുന്നു: وَيَعْبُدُونَ مِن دُونِ اللَّهِ مَا لَا يَضُرُّهُمْ وَلَا يَنفَعُهُمْ وَيَقُولُونَ هَٰؤُلَاءِ شُفَعَاؤُنَا عِندَ اللَّهِ (തങ്ങൾക്ക് ഉപകാരം ചെയ്യാത്തതും ഉപദ്രവം ചെയ്യാത്തതുമായ വസ്തുക്കളെ അല്ലാഹുവിനു പുറമെ അവർ ആരാധിക്കുന്നു. ഇവർ അല്ലാഹുവിന്റെ അടുക്കൽ നമ്മുടെ ശുപാർശക്കാരാണെന്ന് അവർ പറയുകയും ചെയ്യുന്നു (യൂനുസ് :18) ഇതേ ന്യായീകരണം തന്നെയാണ് മഹാൻമാരെ വിളിച്ചു പ്രാർത്ഥിക്കുന്നവർക്കുള്ള ന്യായീകരണവും. അപ്പോൾ, പ്രാർത്ഥിക്കപ്പെടുന്നവർക്ക് ഗുണവും ദോഷവും ചെയ്‌വാൻ കഴിയുമെന്ന വിശ്വാസമല്ല ഇത് ശിർക്കാകുവാൻ കാരണമെന്ന് ഇതിൽ നിന്ന് സ്പഷ്ടമാണല്ലോ.

(3) നമസ്കാരം പോലെയുള്ള ശാരീരികമായ കർമങ്ങൾ മാത്രമെ ആരാധനയാകുകയുള്ളൂവെന്നില്ല. സത്യം ചെയ്യൽ, നേർച്ചയാക്കൽ, അദൃശ്യമായ മാർഗേണ ലഭിക്കേണ്ടുന്ന കാര്യങ്ങൾക്ക് വേണ്ടിയുള്ള അപേക്ഷ, അഥവാ പ്രാർത്ഥന, അത്തരം കാര്യങ്ങൾക്ക് കഴിവുണ്ടെന്ന വിശ്വാസം ഇവയെല്ലാം തന്നെ ആരാധനകളിൽ പെട്ടതും അത് അല്ലാഹു അല്ലാത്ത ഏതൊരാളുടെ പേരിലായാലും ശിർക്കും, അല്ലാഹുവിനോട് അവരെ സമപ്പെടുത്തലുമാകുന്നു. അല്ലാഹുവിന്റെ പേരിലും, അവന്റെ മഹത്വത്തെയും പ്രീതിയെയും ഉന്നമാക്കിയും കൊണ്ട് ചെയ്യപ്പെടേണ്ടുന്ന ഏത് കാര്യങ്ങളും അവനല്ലാത്തവരുടെ പേരിലോ, അവരുടെ മഹത്വത്തെയും പ്രീതിയെയും ഉന്നം വെച്ചു കൊണ്ടോ ചെയ്യപ്പെടുന്ന പക്ഷം. അത് അവരെ അല്ലാഹുവിനോട് സമമാക്കൽ തന്നെ. സത്യത്തെ സത്യമായും, അസത്യത്തെ അസത്യമായും കാണുവാൻ അല്ലാഹു നമുക്കെല്ലാം തൗഫീക് നൽകട്ടെ آمين

അല്ലാഹുവിനെ സ്നേഹിക്കുന്നതുപോലെ അവർ ആ സമൻമാരെയും

സ്നേഹിക്കും( يُحِبُّونَهُمْ كَحُبِّ اللَّهِ )എന്ന് പറഞ്ഞതിന്റെ സാരം ഇതാണ്: അല്ലാഹുവിനെ അവർ നിഷേധിക്കുകയോ, നിശ്ശേഷം കൈവെടിയുകയോ ചെയ്യുന്നില്ല; പക്ഷേ, ആരാധനകളും പ്രാർത്ഥനകളും സമർപ്പിക്കുകവഴി അല്ലാഹുവിനെ ബഹുമാനിക്കുന്നതുപോലെ അവരെ ബഹുമാനിക്കുകയും, അവനോട് ഭക്തി കാണിക്കുന്നതുപോലെ അവരോട് ഭക്തി കാണിക്കുകയുമാണ് ചെയ്യുന്നത്. സ്നേഹത്തിൽ നിന്നാണല്ലോ ഭക്തിയും ബഹുമാനവും ഉൽഭവിക്കുന്നത്. കരുണയും ദയയും തോന്നുന്നതും സ്നേഹം നിമിത്തം തന്നെ. (ഇതിനെപ്പറ്റി ഇബാദത്തിന്റെ അർത്ഥ വിവരണത്തിൽ സൂറത്തുൽ ഫാതിഹഃയിൽ വെച്ച് വിവരിച്ചത് ഓർക്കുക.) അല്ലാഹു പറയുന്നു: قُلْ إِنْ كُنْتُمْ تُحِبُّونَ اللَّهَ فَاتَّبِعُونِي يُحْبِبْكُمُ اللَّهُ (പറയുക: നിങ്ങൾ അല്ലാഹുവിനെ സ്നേഹിക്കുന്നുവെങ്കിൽ എന്നെ പിൻപറ്റിക്കൊള്ളുവിൻ. എന്നാൽ, അല്ലാഹു നിങ്ങളെ സ്നേഹിക്കുകയും നിങ്ങളുടെ പാപങ്ങൾ നിങ്ങൾക്ക് അവൻ പൊറുത്തുതരുകയും ചെയ്യും. ആലുഇംറാൻ : 31) എന്നാൽ, സത്യവിശ്വാസികളുടെ സ്ഥിതി ഇതിൽ നിന്നും വ്യത്യസ്തമാണ്. അവർക്ക് മറ്റുള്ളവരോട് സ്നേഹമുണ്ടായിരിക്കുമെങ്കിലും അതിനൊരു പരിധിയുണ്ട്. അവരെ ആരാധിക്കുവാനോ പ്രാർത്ഥിക്കുവാനോ അതവരെ പ്രേരിപ്പിക്കുകയില്ല. അല്ലാഹുവിനോടുള്ള അവരുടെ സ്നേഹം മാത്രമേ അതിന് അവരെ പ്രേരിപ്പിക്കുകയുള്ളൂ. അതെ, അല്ലാഹുവിനോടുള്ള അവരുടെ സ്നേഹം ഏറ്റവും കടുത്ത സ്നേഹമായിരിക്കും( وَالَّذِينَ آمَنُوا أَشَدُّ حُبًّا لِلَّهِ )

ആ അക്രമം ചെയ്തവർ കണ്ടിരുന്നുവെങ്കിൽ ( وَلَوْ يَرَى الَّذِينَ ظَلَمُوا )എന്ന് തുടങ്ങിയ വാക്യത്തിലെ ആശയം ഇപ്രകാരമാകുന്നു. അല്ലാഹുവിന് സമൻമാരെ ഉണ്ടാക്കുകവഴി അനീതി പ്രവർത്തിച്ചവർ പരലോകത്ത് ചെല്ലുമ്പോൾ, അല്ലാഹുവിനല്ലാതെ-അവരുടെ ആരാധ്യ വസ്തുക്കൾക്കോ മറ്റോ - യാതൊരു കഴിവുമില്ലെന്നും അല്ലാഹുവിന്റെ ശിക്ഷാ നടപടികളിൽ നിന്ന് അവരെ രക്ഷിക്കാൻ ആർക്കും സാദ്ധ്യമല്ലെന്നും അവർക്ക് അനുഭവത്തിൽ കാണാറാകും. അപ്പോൾ, അവർ തീരാദുഃഖത്തിലുമായിത്തീരും. ഈ സംഗതി അവർ നേരത്തെത്തന്നെ മനസ്സിലാക്കിയിരുന്നുവെങ്കിൽ ഈ കടുത്ത ദുരവസ്ഥ അവർക്ക് നേരിടുമായിരുന്നില്ല.

166,167 വചനങ്ങളുടെ സാരം ഇങ്ങിനെ മനസ്സിലാക്കാം: ദുർമാഗത്തിന്റെയും, ശിർക്കിന്റെയും നേതൃത്വം വഹിച്ചിരുന്ന തലവൻമാരും, അവരെ പിൻപറ്റിയിരുന്ന അനുയായികളും ഒരു പോലെ ശിക്ഷക്ക് വിധേയരും നിസ്സഹായരുമായിത്തീരും. ആ അവസരത്തിൽ, തങ്ങൾക്ക് വല്ല ലഘുത്വവും കിട്ടിയെങ്കിലോ എന്നു കരുതി അനുയായികൾ നേതാക്കളെപ്പറ്റി ആക്ഷേപിക്കുകയും, അവരെ പഴിചാരുകയും ചെയ്യും. നേതാക്കളാകട്ടെ, അതിനെ നിഷേധിക്കുകയും, ഞങ്ങളെവരെ പിഴപ്പിച്ചതല്ലെന്നും അവർ സ്വയം പിഴച്ചുപോയതാണെന്നും വാദിക്കുകയുമാണ് ചെയ്യുക. ഇരുകൂട്ടരും തമ്മിലുണ്ടായിരുന്ന ആ പഴയ ബന്ധങ്ങളും, കൂട്ടുകെട്ടുകളുമൊന്നും അവിടെ കാണുകയില്ല. ഓരോരുത്തർക്കും അവരുടെ സ്വന്തം കാര്യം മാത്രമായിരിക്കും പ്രശ്നം. അനുയായികളുടെ സങ്കടവും അമർഷവും ഇതുമൂലം വർദ്ധിക്കുമല്ലോ. ഈ സന്ദർഭത്തിൽ അവർ പറയും: അയ്യോ! ഭൂമുഖത്തേക്ക് ഒന്നുകൂടി മടങ്ങിപ്പോകുവാനുള്ള ഒരവസരം ഞങ്ങൾക്ക് കിട്ടിയിരുന്നെങ്കിൽ എത്ര നന്നായേനേ! എന്നാൽ ഇതിന് പകരം ഞങ്ങൾ അവർക്ക് കാട്ടിക്കൊടുത്തേനേ!....... എന്നൊക്കെ. പക്ഷേ, രണ്ട് കൂട്ടർക്കും ഒരിക്കലെങ്കിലും ഒഴിവുകിട്ടാത്ത ശാശ്വതമായ നരകശിക്ഷ തന്നെയായിരിക്കും ഫലം.

## വിഭാഗം - 21

يَـٰٓأَيُّهَا ٱلنَّاسُ كُلُوا۟ مِمَّا فِى ٱلْأَرْضِ حَلَـٰلًا طَيِّبًا وَلَا تَتَّبِعُوا۟ خُطُوَٰتِ ٱلشَّيْطَـٰنِ ۚ إِنَّهُۥ لَكُمْ عَدُوٌّ مُّبِينٌ ﴿١٦٨﴾

**﴾168﴿ ഹേ, മനുഷ്യരേ, ഭൂമിയിലുള്ളവയിൽ നിന്ന് അനുവദനീയവും, വിശിഷ്ടവുമായത് നിങ്ങൾ തിന്നുകൊള്ളുവിൻ, പിശാചിന്റെ കാലടികളെ നിങ്ങൾ പിൻപറ്റുകയും ചെയ്യരുത്. നിശ്ചയമായും അവൻ നിങ്ങൾക്ക് പ്രത്യക്ഷ ശത്രുവാകുന്നു.**

إِنَّمَا يَأْمُرُكُم بِٱلسُّوٓءِ وَٱلْفَحْشَآءِ وَأَن تَقُولُوا۟ عَلَى ٱللَّهِ مَا لَا تَعْلَمُونَ ﴿١٦٩﴾

**﴾169﴿ തിൻമക്കും, നീചവൃത്തിക്കും മാത്രമേ അവൻ നിങ്ങളോട് കൽപിക്കുകയുള്ളൂ; (കൂടാതെ) അല്ലാഹുവിന്റെ പേരിൽ, നിങ്ങൾക്കറിഞ്ഞുകൂടാത്തത് നിങ്ങൾ പറഞ്ഞുണ്ടാക്കുവാനും.**

---

﴾168﴿ يَا أَيُّهَا النَّاسُ ഹേ മനുഷ്യരേ كُلُوا നിങ്ങൾ തിന്നുകൊള്ളുവിൻ مِمَّا യാതൊന്നിൽ നിന്ന് فِي الْأَرْضِ ഭൂമിയിലുള്ള حَلَالًا അനുവദനീയമായത് طَيِّبًا നല്ല, ശുദ്ധമായ, ഹൃദ്യമായത്, വിശിഷ്ടമായത് وَلَا تَتَّبِعُوا നിങ്ങൾ പിൻപററുകയും ചെയ്യരുത് خُطُوَاتِ കാലടികളെ, ചവിട്ടടികളെ الشَّيْطَانِ പിശാചിന്റെ إِنَّهُ لَكُمْ നിശ്ചയമായും അവൻ നിങ്ങൾക്ക് عَدُوٌّ ശത്രുവാണ് مُبِينٌ പ്രത്യക്ഷമായ. ﴾169﴿ إِنَّمَا يَأْمُرُكُمْ അവൻ നിങ്ങളോട് കൽപിക്കുകയുള്ളൂ, നിശ്ചയമായും കൽപിക്കുന്നു بِالسُّوءِ തിന്മകൊണ്ട് (മാത്രം) وَالْفَحْشَاءِ നീച(ദുഷ്ട)വൃത്തിയും وَأَنْ تَقُولُوا നിങ്ങൾ പറയുവാനും عَلَى اللَّهِ അല്ലാഹുവിന്റെമേൽ مَا لَا تَعْلَمُونَ നിങ്ങൾക്കറിയാത്തത്.

---

അല്ലാഹു മാത്രമാണ് സ്രഷ്ടാവും, രക്ഷിതാവുമെന്നപോലെ, അവൻ മാത്രമാണ് ആരാധ്യനുമെന്നതിനെക്കുറിച്ച് പലതും കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ചു. അതിന് ശേഷം അന്നദാതാവും അവൻതന്നെയാണെന്നും, ഭൂവിഭവങ്ങളിൽ പ്രത്യേകം വിരോധിക്കപ്പെട്ടതോ ദോഷകരമായതോ അല്ലാത്ത വസ്തുക്കളെല്ലാം മനുഷ്യർക്ക് ഭക്ഷിക്കാവുന്നതാണെന്നും, പിശാചിന്റെ ദുരുപദേശങ്ങൾക്ക് വിധേയരായിക്കൊണ്ട് ഇല്ലാത്ത നിരോധങ്ങൾ കെട്ടിച്ചമച്ചുണ്ടാക്കി അവയെ കുടുസ്സാക്കരുതെന്നും ഓർമിപ്പിക്കുന്നു. ഖുർആൻ അവതരിക്കുന്ന കാലത്ത് വിഗ്രഹങ്ങളുടെ പേരിൽ നേർച്ച വഴിപാടാക്കപ്പെട്ട ചില മൃഗങ്ങളെ മുശ്രിക്കുകൾ നിഷിദ്ധമായി ഗണിച്ചുവന്നിരുന്നു. (ഇവയെപ്പറ്റി കൂടുതൽ വിവരം മാഇദഃ : 106 ൽ വരുന്നുണ്ട്)യഹൂദികൾ ചിലർ ഒട്ടകമാംസവും, വേറെ ചിലർ മറ്റു ചില വസ്തുക്കളും നിഷിദ്ധമാക്കിയിരുന്നതായും പറയപ്പെടുന്നു. ഇതെല്ലാം വളരെ പ്രധാനപ്പെട്ട മതനിയമങ്ങളായിട്ടാണ് ആചരിക്കപ്പെട്ടിരുന്നതും. ഇങ്ങിനെയുള്ള വിലക്കുകളൊന്നും അല്ലാഹു നിയമിച്ചിട്ടുള്ളതല്ല. മനുഷ്യന്റെ പ്രത്യക്ഷ ശത്രുവായ പിശാചിന്റെ പ്രേരണ പ്രകാരം അല്ലാഹുവിന്റെ പേരിൽ വെച്ചുകെട്ടപ്പെടുന്ന നിയമങ്ങൾ മാത്രമാണവ; ദുരുപദേശങ്ങൾ

വഴി മനുഷ്യനെ വഴിപിഴപ്പിക്കുവാൻ ഒരുമ്പെട്ടവനാണ് പിശാച്; അത്കൊണ്ട് അവന്റെ കെണിയിൽ പെടുന്നതിനെക്കുറിച്ച് നിങ്ങൾ സദാ ജാഗരൂകരായിരിക്കണം എന്നൊക്കെ മനുഷ്യരെ ഉണർത്തുകയാണ് അല്ലാഹു.

ഭൂമിയിലുള്ളതെല്ലാം മനുഷ്യർക്ക് വേണ്ടി സൃഷ്ടിക്കപ്പെട്ടിരിക്കുന്നുവെന്ന് 29-ാം വചനത്തിൽ പ്രസ്താവിച്ചുവല്ലോ. ഒരു പ്രകാരത്തിലല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ ഉപയോഗപ്രദമായിരിക്കാത്ത പദാർത്ഥങ്ങൾ ഭൂമിയിലില്ല. എങ്കിലും മുഴുവൻ വസ്തുക്കളും തിന്നാൻ കൊള്ളുന്നവയല്ല. അതുകൊണ്ടാണ് كُلُوا مِمَّا فِي الْأَرْضِ (ഭൂമിയിലുള്ളവയിൽ നിന്ന് തിന്നുകൊള്ളുവിൻ)എന്ന് പറഞ്ഞിരിക്കുന്നത്. താഴെ, 173-ാം വചനത്തിൽ കാണാവുന്നതുപോലെ, അൽപം ചില വസ്തുക്കൾ ഭക്ഷിക്കുന്നത് വിരോധിക്കപ്പെടുകയും ചെയ്തിട്ടുണ്ട്. ഭക്ഷിക്കുവാൻ കഴിയുന്ന വസ്തുക്കളിൽ ചിലത് വൃത്തികെട്ടതോ ഉപദ്രവകരമോ ആയിരിക്കുകയും ചെയ്യും. അതുകൊണ്ടാണ് ( حَلَالًا طَيِّبًا )(അനുവദനീയമായതും, വിശിഷ്ടമായതും)എന്നുകൂടി പറഞ്ഞിരിക്കുന്നത്. നല്ലത് ശുദ്ധമായത്, ഹൃദ്യമായത്, വിശിഷ്ടമായത് എന്നൊക്കെ അർത്ഥം കൽപിക്കാവുന്ന വാക്കാണ് طَيِّب (ത്വയ്യിബ്). ഇതിന്റെ എതിർ പദമാണ് خَبِيث (ഖബീഥ്), ചീത്തയായത്, ദുഷിച്ചത്, മ്ളേച്ഛമായത് എന്നൊക്കെയാണിതിനർത്ഥം. മനസ്സിന് സ്വതവേ നന്നായും തൃപ്തികരമായും തോന്നുന്നത് എന്നാണ് ഇവിടെ ഉദ്ദേശ്യമെന്ന് സാമാന്യമായി പറയാം. ചുരുക്കത്തിൽ, മതത്തിന്റെ വ്യക്തമായ വിലക്കില്ലാത്തതും, മ്ളേച്ഛവും ഉപദ്രകരവുമല്ലാത്തതുമായ വസ്തുക്കളെല്ലാം ഭക്ഷിക്കുന്നതിന് വിരോധമില്ലെന്നാണ് ഇസ്‌ലാമിന്റെ വിധിയെന്ന് പൊതുവിൽ മനസ്സിലാക്കാവുന്നതാണ്.

وَإِذَا قِيلَ لَهُمُ ٱتَّبِعُوا۟ مَآ أَنزَلَ ٱللَّهُ قَالُوا۟ بَلْ نَتَّبِعُ مَآ أَلْفَيْنَا عَلَيْهِ ءَابَآءَنَآ ۗ أَوَلَوْ كَانَ ءَابَآؤُهُمْ لَا يَعْقِلُونَ شَيْـًٔا وَلَا يَهْتَدُونَ ﴿١٧٠﴾

**﴾170﴿ അല്ലാഹു അവതരിപ്പിച്ചതിനെ പിൻപറ്റുവിൻ എന്ന് അവരോട് പറയപ്പെട്ടാൽ, അവർ പറയും: (ഇല്ല) പക്ഷേ, ഞങ്ങളുടെ പിതാക്കളെ ഞങ്ങൾ ഏതൊരു പ്രകാരത്തിൽ കണ്ടെത്തിയോ അത് ഞങ്ങൾ പിൻപറ്റും. അവരുടെ പിതാക്കൾയാതൊന്നും ബുദ്ധി കൊടു(ത്തു ഗ്രഹി)ക്കാതെയും, സൻമാർഗം പ്രാപിക്കാതെയും ആയിരുന്നാലുമോ [എന്നിരുന്നാലും അവരെത്തന്നെ പിൻപററുമോ] ?**

وَمَثَلُ ٱلَّذِينَ كَفَرُوا۟ كَمَثَلِ ٱلَّذِى يَنْعِقُ بِمَا لَا يَسْمَعُ إِلَّا دُعَآءً وَنِدَآءً ۚ

**﴾171﴿ അവിശ്വസിച്ചവരുടെ ഉദാഹരണം (പറയുന്നതായാൽ), ഒരു വിളിയും തെളിയും അല്ലാതെ (മറ്റൊന്നും)കേട്ടറിയാത്തതിനോട് (മൃഗത്തോട്) ഒച്ചയിടുന്നവന്റെ**

മാതിരിയാണ്.

صُمٌّۢ بُكۡمٌ عُمۡيٌ فَهُمۡ لَا يَعۡقِلُونَ ﴿١٧١﴾

(അതെ) ബധിരൻമാർ! ഊമകൾ!! അന്ധൻമാർ!!! അതിനാൽ, അവർ ബുദ്ധികൊടു(ത്തുഗ്രഹി)ക്കുകയില്ല,

﴿170﴾ وَإِذَا قِيلَ പറയപ്പെട്ടാൽ لَهُمُ അവരോട് اتَّبِعُوا നിങ്ങൾ പിൻപറ്റുവിൻ, തുടരുവിൻ مَا أَنزَلَ اللَّهُ അല്ലാഹു അവതരിപ്പിച്ചതിനെ قَالُوا അവർ പറയും بَلْ പക്ഷേ نَتَّبِعُ ഞങ്ങൾ പിൻപറ്റും مَا യാതൊന്ന് أَلْفَيْنَا عَلَيْهِ അത് പ്രകാരം ഞങ്ങൾ കണ്ടെത്തിയിരിക്കുന്നു آبَاءَنَا ഞങ്ങളുടെ പിതാക്കളെ(പൂർവ്വികൻമാരെ) أَوَلَوْ كَانَ ആയിരുന്നാലുമോ آبَاؤُهُمْ അവരുടെ പിതാക്കൾ لَا يَعْقِلُونَ അവർ ഗ്രഹിക്കുകയില്ല شَيْئًا യാതൊന്നും وَلَا يَهْتَدُونَ അവർ സൻമാർഗം പ്രാപിച്ചിരുന്നതുമില്ല. ﴿171﴾ وَمَثَلُ الَّذِينَ യാതൊരു കൂട്ടരുടെ ഉപമ, ഉദാഹരണം كَفَرُوا അവർ അവിശ്വസിച്ചു كَمَثَلِ الَّذِي യാതൊരുവന്റെ മാതിരിയാണ് يَنْعِقُ അവൻ ശബ്ദം (ഒച്ച)ഇടുന്നു بِمَا لَا يَسْمَعُ കേൾക്കാത്ത(കേട്ടറിയാത്ത)തിനോട് إِلَّا دُعَاءً ഒരു വിളി (ക്കുന്ന ശബ്ദം)അല്ലാതെ وَنِدَاءً ഒരു വിളി(തെളി)യും, സംബോധനവും صُمٌّ ബധിരർ بُكْمٌ ഊമകൾ عُمْيٌ അന്ധൻമാർ فَهُمْ അതിനാലവർ لَا يَعْقِلُونَ ഗ്രഹിക്കുകയില്ല.

---

സത്യവും തെളിവും അന്വേഷിച്ചറിയുവാൻ തുനിയാതെയും, അതു വിവരിച്ചുകൊടുത്താൽ സ്വീകരിക്കുവാൻ തയ്യാറില്ലാതെയും പൂർവ്വികൻമാരുടെ വിശ്വാസാചാരങ്ങളെ അനുകരിച്ചു വരുന്ന സമ്പ്രദായത്തെക്കുറിച്ചുള്ള ആക്ഷേപമാണ് ആദ്യത്തെ വചനത്തിൽ കാണുന്നത്. അല്ലാഹുവിന് സമൻമാരെ ഉണ്ടാക്കുക, അനുവദനീയമായ ചില വസ്തുക്കളെ നിഷിദ്ധമാക്കുക പോലെയുള്ള ദുർമാർഗങ്ങളെല്ലാം ആ സമ്പ്രദായത്തിന്റെ സന്തതികളാണല്ലോ. ഈ അന്ധമായ അനുകരണരോഗം ബാധിച്ചവരെ സത്യോപദേശം നൽകി നേർമാർഗത്തിലേക്ക് വരുത്തുവാൻ സാധ്യമല്ലെന്ന് രണ്ടാമത്തെ വചനത്തിൽ ചൂണ്ടിക്കാട്ടുന്നു.

അവതരണഹേതു അന്നത്തെ മുശ്‌രിക്കുകളോ യഹൂദികളോ ആയിരുന്നുകൊള്ളട്ടെ, പൂർവ്വികൻമാരെ അനുകരിക്കൽ സത്യത്തിന്റെ മാനദണ്ഡമായി കണക്കാക്കുന്ന സമ്പ്രദായം എല്ലാ കാലത്തും മനുഷ്യരിൽ കണ്ടുവരുന്ന ഒരു മഹാവ്യാധിയാകുന്നു. അല്ലാഹുവും, അവന്റെ റസൂലും കാണിച്ചു തരുന്നത് ഇന്നിന്നപ്രകാരമാണ്, അതിലേക്ക് മടങ്ങേണ്ടതാണ് എന്ന് അവരോട് പറയപ്പെട്ടാൽ, അക്കാലത്തുള്ള അവിശ്വാസികൾ പറഞ്ഞിരുന്ന അതേ മറുപടി തന്നെയായിരിക്കും എല്ലാവർക്കും പറയുവാനുള്ളത്. വാസ്തവത്തിൽ, പൂർവ്വികൻമാർ എങ്ങിനെയായിരുന്നുവെന്നല്ല-അല്ലാഹു നിയമിച്ചിരിക്കുന്നത് എങ്ങിനെയാണെന്നത്രെ-നോക്കേണ്ടത്. അല്ലാഹുവിന്റെ നിയമങ്ങളനുസരിച്ച് തന്നെയാണ് പൂർവ്വികൻമാരുടെ നടപടിയെങ്കിൽ അതിൽ ആക്ഷേപിക്കുവാനൊന്നുമില്ല ; അവരെ അതിൽ പിന്തുടരുന്നത് ആവശ്യവുമാണ്. നേരെ മറിച്ച് അല്ലാഹു നിയമിച്ചതും, അവരിൽ നിന്ന് ലഭിച്ച പാരമ്പര്യവും പരസ്പരം വ്യത്യസ്തമാണെങ്കിൽ, അവർ സത്യം ഗ്രഹിച്ചിരുന്നില്ലെന്നും, അവർ സ്വീകരിച്ചു വന്ന

മാർഗം ശരിയായിരുന്നില്ലെന്നുമുള്ളതിന് തെളിവാണത്. അതാണ് അല്ലാഹു ചോദിക്കുന്നത്: അവരുടെ പിതാക്കൾ യാതൊന്നും ഗ്രഹിക്കുകയാകട്ടെ, നേർമാർഗം പ്രാപിക്കുകയാകട്ടെ ചെയ്യാതായിരുന്നാലും അവരെത്തന്നെ പിൻപറ്റുകയോ?!

അനുകരണത്തിന്റെയും പാരമ്പര്യത്തിന്റെയും പേരിൽ, അവിശ്വാസത്തിലും അന്ധവിശ്വാസത്തിലും അടിയുറച്ചു സത്യത്തെക്കുറിച്ച് ചിന്തിക്കുവാൻ തയ്യാറില്ലാത്തവർ തനി മൃഗതുല്യരാണെന്നാണ് രണ്ടാമത്തെ വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. അവയെ മേക്കുന്നവൻ അവയെ വിളിക്കുകയോ തെളിക്കുകയോ ചെയ്യുമ്പോൾ അവന്റെ ശബ്ദം അവ കേൾക്കുന്നുവെന്നല്ലാതെ, അവൻ പറയുന്നതെന്താണെന്നും ആ ശബ്ദമിടുന്നവൻ പറയുന്നതിന്റെ അർത്ഥവും സാരവുമെന്താണെന്നും ആ മൃഗങ്ങൾക്കറിയുകയില്ലല്ലോ. അതുപോലെത്തന്നെയാണ് ഇവരുടെയും സ്ഥിതി. അവരെ സത്യത്തിലേക്ക് ക്ഷണിക്കുകയും, അവർക്ക് ഉപദേശം നൽകുകയും ചെയ്യുന്നവരുടെ ശബ്ദം കേൾക്കുകയല്ലാതെ അതിനപ്പുറമൊന്നും അവരുടെ ഹൃദയത്തിലേക്ക് പ്രവേശിക്കുകയില്ല; അവരുടെ നാവിലൂടെ സത്യത്തിന്റെ വാക്കുകൾ പുറത്തു വരുകയുമില്ല ; കണ്ണുകൊണ്ട് നോക്കി സത്യാവസ്ഥ അവർ മനസ്സിലാക്കുകയുമില്ല. അതെ, സത്യത്തെ സംബന്ധിച്ചിടത്തോളം അവർ ബധിരൻമാരും ഊമകളും അന്ധൻമാരുമായിരിക്കും എന്ന് സാരം.

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ كُلُوا۟ مِن طَيِّبَـٰتِ مَا رَزَقْنَـٰكُمْ وَٱشْكُرُوا۟ لِلَّهِ إِن كُنتُمْ إِيَّاهُ تَعْبُدُونَ ﴿١٧٢﴾

**﴾172﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾക്ക് നാം നൽകിയിട്ടുള്ള വിശിഷ്ടമായ വസ്തുക്കളിൽ നിന്നു നിങ്ങൾ തിന്നുകൊള്ളുവിൻ. നിങ്ങൾ അല്ലാഹുവിന് നന്ദി കാണിക്കുകയും ചെയ്യുവിൻ - നിങ്ങൾ അവനെ ത്തന്നെയാണ് ആരാധിക്കുന്നതെങ്കിൽ.**

---

﴾172﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ كُلُوا നിങ്ങൾ തിന്നുവിൻ مِنْ طَيِّبَاتِ നല്ലതായ(വിശിഷ്ടമായ)വയിൽനിന്ന് مَارَزَقْنَاكُمْ നിങ്ങൾക്ക് നാം നൽകിയിട്ടുള്ള وَاشْكُرُوا നിങ്ങൾ നന്ദികാണിക്കുകയും ചെയ്യുവിൻ لِلَّهِ അല്ലാഹുവിനോട് إِنْ كُنتُمْ നിങ്ങൾ ആകുന്നുവെങ്കിൽ إِيَّاهُ അവനെ (തന്നെ) تَعْبُدُونَ നിങ്ങൾ ആരാധിക്കുന്നു.

---

മനുഷ്യരെ പൊതുവിൽ സംബോധന ചെയ്തുകൊണ്ട് ഭൂവിഭവങ്ങളിൽ നിന്ന് അനുവദനീയവും വിശിഷ്ടവുമായ വസ്തുക്കളെ ഭക്ഷിച്ചു കൊള്ളുവിൻ എന്ന് 168-ാം വചനത്തിൽ പ്രസ്താവിച്ചു. സത്യവിശ്വാസികളെ പ്രത്യേകം സംബോധന ചെയ്തുകൊണ്ട് അവർക്ക് അല്ലാഹു നൽകിയിട്ടുള്ള വിശിഷ്ടവസ്തുക്കളെ ഭക്ഷിച്ചു കൊള്ളുവാൻ ഈ വചനത്തിൽ വീണ്ടും കൽപിച്ചിരിക്കുകയാണ്. അവിടെ ആ കൽപനയോടൊപ്പം അല്ലാഹു അനുവദിച്ചുതന്ന ചില വസ്തുക്കളെ നിഷിദ്ധമാക്കുക പോലുള്ള പൈശാചിക സമ്പ്രദായങ്ങളെക്കുറിച്ച് താക്കീതും ചെയ്കയുണ്ടായി. ഇവിടെ, ആ കൽപനയോടനുബന്ധിച്ചുകൊണ്ട് പറഞ്ഞത് നിങ്ങൾ അല്ലാഹുവിനെയാണ്

ആരാധിക്കുന്നതെങ്കിൽ അവന് നന്ദിയും ചെയ്യണം എന്നത്രെ. അവിടെ ഭൂമിയിലുള്ള വസ്തുക്കളിൽ അനുവദനീയവും വിശിഷ്ടവുമായത് തിന്നുകൊള്ളുവിൻ ( كُلُوا مِمَّا فِي الأَرْضِ حَلالاً طَيِّبًا ) എന്ന് പറഞ്ഞതിന് പകരം, ഇവിടെ നിങ്ങൾക്ക് നാം നൽകിയിട്ടുള്ള വിശുദ്ധ വസ്തുക്കളിൽ നിന്ന് തിന്നുകൊള്ളുവിൻ ( كُلُوا مِن طَيِّبَاتِ مَا رَزَقْنَاكُمْ ) എന്നുമാണ് പറഞ്ഞിരിക്കുന്നത്. അഥവാ അനുവദ നീയമായത് ( حَلالاً ) എന്ന് ഇവിടെ വിശേഷിപ്പിച്ചിട്ടില്ല. അവിടത്തെ ആഭിമുഖ്യം വിശ്വാസികളും അവിശ്വാസികളുമടക്കം എല്ലാ മനുഷ്യരോടും, ഇവിടത്തെ ആഭിമുഖ്യം സത്യവിശ്വാസികളോട് മാത്രവുമായതാണ് ഇതിന് കാരണം.

അല്ലാഹു അനുവദനീയമാക്കിയതെല്ലാം അനുവദനീയവും, അല്ലാഹു നിഷിദ്ധമാക്കിയത് മാത്രം നിഷിദ്ധവുമാക്കുന്നവരായിരിക്കും സത്യവിശ്വാസികൾ. അവർ അല്ലാഹുവിനെ മാത്രമേ ആരാധിക്കുകയും ചെയ്കയുള്ളൂ. എന്നിരിക്കെ, അവരോട് വിശിഷ്ടമായ വസ്തുക്കൾ ഭക്ഷിക്കണമെന്നും, അല്ലാഹുവിനെയാണ് ആരാധിക്കുന്നതെങ്കിൽ അവനോട് നന്ദികാണിക്കണമെന്നും കൽപിക്കുന്നതിൽ ചില സൂചനകൾ അടങ്ങിയിട്ടുള്ളതായി കാണാം. ബാഹ്യദൃഷ്ട്യാ അനുവദനീയമാണെന്ന് തോന്നാമെങ്കിലും – താഴെ ഉദ്ധരിക്കുന്ന ഹദീഥിൽ കാണാവുന്നതുപോലെ– ഏതെങ്കിലും വിധേനയുള്ള സംശയത്തിന്റെയോ പാപത്തിന്റെയോ കലർപ്പിൽ നിന്നുകൂടി ആ വസ്തുക്കൾ ശുദ്ധമായിരിക്കുവാൻ സത്യവിശ്വാസികൾ സൂക്ഷിക്കേണ്ടതുണ്ടെന്നും, നിങ്ങൾ അല്ലാഹുവിനെമാത്രം ആരാധിച്ചുവരുന്നവരായ സ്ഥിതിക്ക് അവൻ നിങ്ങൾക്ക് ഭക്ഷണം നൽകി അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നതിന്റെ പേരിൽ നിങ്ങൾ അവനോട് സദാ നന്ദിയുള്ളവരും കൂടിയായിരിക്കേണ്ടതുണ്ടെന്നും മറ്റുമാണ് ആ സൂചനകൾ.

മനുഷ്യരെ പൊതുവിലും, സത്യവിശ്വാസികളെ പ്രത്യേകമായും അഭിമുഖീകരിച്ചുകൊണ്ടുള്ള ഈ കൽപന അല്ലാഹുവിന്റെ റസൂലുകളെ സംബോധന ചെയ്തുകൊണ്ടും മറ്റൊരിടത്ത് അല്ലാഹു കൽപിച്ചിരിക്കുന്നത് കാണാം, അല്ലാഹു പറയുന്നു: يَا أَيُّهَا الرُّسُلُ كُلُوا مِنَ الطَّيِّبَاتِ وَاعْمَلُوا صَالِحًا إِنِّي بِمَا تَعْمَلُونَ عَلِيمٌ (ഹേ റസൂലുകളേ, നിങ്ങൾ വിശിഷ്ടമായ വസ്തുക്കളിൽ നിന്ന് തിന്നുകൊള്ളുവിൻ. സൽകർമം പ്രവർത്തിക്കുകയും ചെയ്യുവിൻ. നിശ്ചയമായും, നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി ഞാൻ അറിയുന്നവനാണ് (മുഅ്മിനൂൻ : 51) ഇവിടെയും അനുവദനീയമായത് എന്ന് വിശേഷിച്ചിട്ടില്ല. സത്യവിശ്വാസികളോട് നന്ദി ചെയ്യുവിൻ എന്ന് കൽപിച്ചതിന്റെ സ്ഥാനത്ത് ഇവിടെ സൽകർമം പ്രവർത്തിക്കുവിൻ എന്നുമാണ് പറഞ്ഞിരിക്കുന്നത്. ഒരേ വിഷയം തന്നെയാണെങ്കിലും അത് ആരെ അഭിമുഖീകരിച്ചുകൊണ്ട് പറയുന്നുവോ അവരുടെ സ്ഥിതിഗതികൾ കണക്കിലെടുത്തു കൊണ്ട് അവതരിപ്പിക്കലും, അവരോട് യോജിച്ച ചില നിർദ്ദേശങ്ങളും സൂചനകളും അതോടൊപ്പം നൽകലും ക്വുർആന്റെ പതിവാകുന്നു.

ബാഹ്യാവസ്ഥ നോക്കുമ്പോൾ നിയമാനുസൃതമാകാമെങ്കിലും, യഥാർത്ഥത്തിൽ വല്ല ദോഷവും കലർന്നിരിക്കുവാൻ ഇടയുള്ള ഭക്ഷ്യവസ്തുക്കൾ ഒഴിവാക്കേണ്ടതാണെന്ന് മുകളിൽ സൂചിപ്പിച്ചുവല്ലോ. സത്യവിശ്വാസികളെ സംബന്ധിച്ചേടത്തോളം ഭക്ഷ്യ വസ്തുക്കളിൽ മാത്രമല്ല, എല്ലാ വസ്തുക്കളിലും ഇത് ഗൗനിക്കപ്പെടേണ്ടത് അത്യാവശ്യമാണ്. നബി ﷺ അരുളിച്ചെയ്യുന്നു: നിശ്ചയമായും, അല്ലാഹു വിശിഷ്ടനാകുന്നു. വിശിഷ്ടമായതല്ലാതെ അവൻ സ്വീകരിക്കുകയുമില്ല. റസൂലുകളോട്

കൽപിച്ച പ്രകാരം തന്നെ അല്ലാഹു സത്യവിശ്വാസികളോടും കൽപിച്ചിരിക്കുന്നു. അതായത്, (റസൂലുകളോട്)അവൻ പറഞ്ഞു: يَا أَيُّهَا الرُّسُلُ كُلُوا مِنَ الطَّيِّبَاتِ -الخ (ഹേ റസൂലുകളേ, നിങ്ങൾ വിശിഷ്ട വസ്തുക്കളിൽ നിന്ന് തിന്നുകൊള്ളുവിൻ. സൽകർമം പ്രവർത്തിക്കുകയും ചെയ്യുവിൻ...)എന്ന്. (സത്യവിശ്വാസികളോട്)അവൻ പറഞ്ഞു: يَا أَيُّهَا الَّذِينَ آمَنُوا كُلُوا مِنْ طَيِّبَاتِ -الخ (ഹേ, വിശ്വസിച്ചവരേ, നിങ്ങൾക്ക് നാം നൽകിയിട്ടുള്ള വിശിഷ്ട വസ്തുക്കളിൽ നിന്ന് തിന്നുകൊള്ളുവിൻ..) എന്നും. (തിരുമേനി തുടർന്നു:) ജടമൂടിയും, പൊടിയാടിയും കൊണ്ട് മനുഷ്യൻ ദീർഘയാത്ര ചെയ്യും. അവന്റെ ഭക്ഷണമാകട്ടെ, അവന്റെ പാനീയമാകട്ടെ, അവന്റെ വസ്ത്രമാകട്ടെ ഹറാമും (നിഷിദ്ധവും)ആയിരിക്കും. അവൻ അന്നമൂട്ടി വളർത്തപ്പെട്ടിരിക്കുന്നതും ഹറാമുകൊണ്ടായിരിക്കും. അവൻ ആകാശത്തേക്ക് എന്റെ റബ്ബേ എന്ന് കൈനീട്ടും, അപ്പോൾ, അതിന് എങ്ങിനെയാണ് അവന്ന് ഉത്തരം കിട്ടുക?! (അ:മു:തി.)

إِنَّمَا حَرَّمَ عَلَيْكُمُ ٱلْمَيْتَةَ وَٱلدَّمَ وَلَحْمَ ٱلْخِنزِيرِ وَمَآ أُهِلَّ بِهِۦ لِغَيْرِ ٱللَّهِ ۖ فَمَنِ ٱضْطُرَّ غَيْرَ بَاغٍ وَلَا عَادٍ فَلَآ إِثْمَ عَلَيْهِ ۚ إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿١٧٣﴾

**﴾173﴿ ശവവും, രക്തവും, പന്നിമാംസവും അല്ലാഹു അല്ലാത്തവർക്ക് വേണ്ടി ശബ്ദം ഉയർത്തപ്പെട്ട [അറുക്കപ്പെട്ട]തും മാത്രമേ അവൻ നിങ്ങൾക്ക് ഹറാമാക്കി [നിഷിദ്ധമാക്കി]യിട്ടുള്ളൂ. എന്നാൽ, (നിയമലംഘനം) കാംക്ഷിക്കുന്നവനല്ലാതെയും, അതിരുവിട്ടവനല്ലാതെയും ആരെങ്കിലും നിർബന്ധിതനാകുന്ന പക്ഷം, അവന്റെ മേൽ (അതിൽ) കുറ്റമില്ല. നിശ്ചയമായും, അല്ലാഹു വളരെ പൊറുക്കുന്നവനാണ്, കരുണാനിധിയാണ്.**

---

﴾173﴿ إِنَّمَا حَرَّمَ അവൻ നിഷിദ്ധമാക്കിയിട്ടുള്ളത് عَلَيْكُمُ നിങ്ങൾക്ക് الْمَيْتَةَ ശവം(മാത്രം) وَالدَّمَ രക്തവും وَلَحْمَ മാംസവും الْخِنْزِيرِ പന്നിയുടെ وَمَا യാതൊന്നും أُهِلَّ بِهِ അതുകൊണ്ട് [അതുമൂലം] ശബ്ദമുയർത്തപ്പെട്ടിരിക്കുന്നു, ഉറക്കെ ശബ്ദിക്കപ്പെട്ടിരിക്കുന്നു لِغَيْرِ اللَّهِ അല്ലാഹു അല്ലാത്തവർക്കായി فَمَنِ എന്നാൽ വല്ലവനും اضْطُرَّ നിർബന്ധത്തിലകപ്പെട്ടു (നിർബന്ധിതനായി) غَيْرَ بَاغٍ കാംക്ഷിക്കുന്നവനല്ലാത്തനിലയിൽ, ധിക്കാരം ചെയ്യുന്നവനല്ലാതെ وَلَا عَادٍ അതിക്രമം ചെയ്യുന്ന (അതിരുവിട്ട)വനുമല്ലാതെ فَلَا إِثْمَ എന്നാൽ കുറ്റമില്ല, പാപമില്ല عَلَيْهِ അവന്റെ മേൽ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്.

---

മനുഷ്യരെ പൊതുവായും, സത്യവിശ്വാസികളെ പ്രത്യേകമായും സംബോധന

ചെയ്തുകൊണ്ട് ഈ ഭൂമിയിലെ വിശിഷ്ട വസ്തുക്കളെ ഭക്ഷിക്കുവാൻ അനുവദിച്ചുകൊടുത്ത അനുഗ്രഹത്തിന് അവർ നന്ദി ചെയ്വാനും, പിശാചിനെ പിൻപറ്റിക്കൊണ്ട് ആ അനുഗ്രഹത്തെ അവഗണിക്കാതിരിക്കുവാനും കൽപിച്ച ശേഷം, വളരെ കുറഞ്ഞ വസ്തുക്കളെ മാത്രമേ യഥാർത്ഥത്തിൽ അല്ലാഹു നിയമവിരുദ്ധമാക്കിയിട്ടുള്ളൂവെന്നും, അവ ഇന്നതൊക്കെയാണെന്നും ഈ വചനത്തിൽ അല്ലാഹു അറിയിക്കുന്നു. നിരോധിച്ച വസ്തുക്കൾ ആകെ നലെണ്ണമാണുള്ളത്. ഈ വചനത്തിന് പുറമെ, സൂറഃ മാഇദഃ 4-ലും ആൻആം 145-ലും നഹ്ൽ 115-ലും ഈ വിഷയം പ്രസ്താവിച്ചിട്ടുണ്ട്. ഈ വചനത്തിലുള്ളതുപോലെ, പ്രത്യേക വിശദീകരണമൊന്നും കൂടാതെയാണ് സൂറത്തുന്നഹ്ലിലെ ആയത്തും ഉള്ളത്. മാഇദഃയിലെയും, അൻആമിലെയും ആയത്തുകളിൽ വിഷയം കുറേകൂടി വിശദീകരിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ഇവിടെ ഒരു ചുരുങ്ങിയ വിവരണം കൊണ്ട് മതിയാക്കി കൂടുതൽ വിവരം നമുക്ക് ആ രണ്ട് സൂറത്തുകളിലേക്കും നീട്ടിവെക്കാം. **ومن الله التوفيق**

(1) നിഷിദ്ധമാക്കപ്പെട്ട വസ്തുക്കൾ ഇവയാകുന്നു: **الْمَيْتَةَ** (ശവം) അറവു കൊണ്ടല്ലാതെ - രോഗം കൊണ്ടോ പരുക്കുകൊണ്ടോ - ജീവൻ നഷ്ടപ്പെട്ട എല്ലാ ശവങ്ങളും ഇതിൽ ഉൾപ്പെടുന്നു. എന്നാൽ, സമുദ്രത്തിൽ നിന്നും വേട്ടയാടി പിടിക്കപ്പെടുന്ന വസ്തുക്കൾ ഇതിൽ നിന്നും ഒഴിവാണെന്ന് മാഇദഃ 99-ൽ നിന്നും, മൽസ്യവും വെട്ടുകിളിയും ഒഴിവാണെന്ന് ഹദീഥുകളിൽനിന്നും വ്യക്തമാകുന്നത് കൊണ്ട് കരജീവികളുടെ ശവമാണ് ഉദ്ദേശ്യമെന്ന് മനസ്സിലാക്കാം. നബിﷺ പറയുന്നു: രണ്ട് ശവങ്ങളും രണ്ട് രക്തങ്ങളും നമുക്ക് അനുവദനീയമാക്കപ്പെട്ടിരിക്കുന്നു. അതായത്. മൽസ്യവും വെട്ടുകിളിയും, കരളും പ്ളീഹയും (അ;ജ;ഹാ;) ജാബിർ (റ) ഉദ്ധരിച്ച ഒരു പ്രസിദ്ധ സംഭവത്തിൽ, സമുദ്രത്തിൽ നിന്നു കരക്കടിഞ്ഞ ഒരു ചത്ത തിമിംഗലത്തെ സ്വഹാബികൾ ഭക്ഷിച്ചതായും നബിﷺ അതിനെ അനുകൂലിച്ചതായും ബുഖാരിയും മുസ്ലിമും (റ) ഉദ്ധരിച്ചിരിക്കുന്നു.

(2) **الدَّم** രക്തം മാംസത്തിൽ പറ്റിപിടിച്ചു നിൽക്കുന്ന രക്തത്തിന് വിരോധമില്ലെന്നും ഒഴുകി വരുന്ന രക്തമാണ് വിരോധിക്കപ്പെട്ടിരിക്കുന്നതെന്നും സൂറഃ അൻആമിലെ 145-ാം ആയത്തിൽ നിന്നും മനസ്സിലാക്കാം. അവിടെ **مسفوح** (ഒഴുക്കപ്പെട്ടത്) എന്ന് രക്തത്തെ വിശേഷിപ്പിച്ചിട്ടുണ്ട്.

(3) **لَحْمَ الْخِنْزِيرِ** (പന്നിമാംസം) സാധാരണ നിലക്ക് ഭക്ഷിക്കപ്പെടാറുള്ള മാംസമായതുകൊണ്ട് മാംസം എന്ന് പറഞ്ഞുവെങ്കിലും പന്നിയുടെ എല്ല് മുതലായ അംശങ്ങളും വിരോധിക്കപ്പെട്ടതു തന്നെ. പന്നിയെ നിഷിദ്ധമാക്കുവാൻ കാരണം അത് മ്ളേച്ഛമായ ഒരു വസ്തുവാണ് ( **فَإِنَّهُ رِجْس** ) എന്ന് അൻആമിൽ പറയുന്നുണ്ട്. പന്നി അറുക്കപ്പെട്ടതായാലും അല്ലെങ്കിലും നിഷിദ്ധം തന്നെ.

(4) **مَا أُهِلَّ بِهِ لِغَيْرِ اللَّهِ** (അല്ലാഹു അല്ലാത്തവർക്ക്‌വേണ്ടി ശബ്ദം ഉയർത്തപ്പെട്ടത്). അല്ലാഹു അല്ലാത്ത മറ്റാരുടെയെങ്കിലും - അത് വിഗ്രഹങ്ങളോ മഹാൻമാരോ പിശാചുക്കളോ ആരുതന്നെ ആയാലും ശരി-നാമത്തിലോ, അവരുടെ പ്രീതിക്കുവേണ്ടിയോ അറുക്കപ്പെട്ടത് എന്നാണിത്കൊണ്ട് വിവക്ഷ. അല്ലാഹു അല്ലാത്തവർക്ക് നേർച്ചയോ വഴിപാടോ ആയി അറുക്കപ്പെട്ടതും, യാഗം, ബലി മുതലായവക്കായി നിശ്ചയിക്കപ്പെട്ടിട്ടുള്ള സ്ഥാനങ്ങളിൽ വെച്ച് അറുക്കപ്പെട്ടതുമെല്ലാം

ഇതിൽ ഉൾപ്പെടുന്നതാണ്. അറുക്കപ്പെട്ടത് എന്ന ഉദ്ദേശ്യത്തിൽ مَاأُهِلَّ بِهِ(ശബ്ദം ഉയർത്തപ്പെട്ടത്)എന്ന വാക്ക് പ്രയോഗിച്ചതിനെപ്പറ്റി ഖുർആൻ വ്യാഖ്യാതാക്കൾ പ്രസ്താവിച്ചതിന്റെ സാരം ഇബ്നു ജരീർ(റ) പറയുന്നത് കാണുക: مَاأُهِلَّ بِهِ എന്ന് പറയുവാൻ കാരണം അവർ (മുശ്രിക്കുകൾ) തങ്ങളുടെ ദൈവങ്ങൾക്ക് വഴിപാടാക്കപ്പെട്ടിരുന്ന വസ്തുക്കളെ അറുക്കുവാൻ ഉദ്ദേശിക്കുമ്പോൾ, ആ ദൈവങ്ങളുടെ പേരുകൾ പറയുകയും അത് ഉച്ചത്തിൽ ശബ്ദിക്കുകയും ചെയ്യുമായിരുന്നു. ഇങ്ങിനെ പതിവായിപ്പോന്ന് അവസാനം (ദൈവങ്ങളുടെ)പേരുപറഞ്ഞോ പറയാതെയോ, ഉച്ചത്തിൽ ശബ്ദിച്ചോ അല്ലാതെയോ അറുക്കുന്ന എല്ലാവർക്കും مُهِلّ (ശബ്ദം ഉയർത്തുന്നവൻ)എന്ന് പറയപ്പെട്ടുവന്നു. مَاأُهِلَّ بِهِ لِغَيْرِ اللَّهِ (അല്ലാഹു അല്ലാത്തവർക്ക് വേണ്ടി ശബ്ദം ഉയർത്തപ്പെട്ടത്) എന്ന് അല്ലാഹു പറഞ്ഞതിലെ ശബ്ദം ഉയർത്തൽ ( إهْلال )കൊണ്ട് വിവക്ഷ ഇതാണ്. ഹജ്ജിലോ ഉംറഃയിലോ തൽബിയത്ത് (*) പറയുന്നവൻ ശബ്ദം ഉയർത്താറുള്ളത് കൊണ്ട് അവനെപ്പറ്റി مُهِلّ (ശബ്ദം ഉയർത്തുന്നവർ എന്ന് പറയുന്നതും, ശിശു ജനിക്കുമ്പോൾ അത് ഒച്ചയിട്ട് കരയുന്നതിനും, മഴ നിലത്ത് വീണ് ഉച്ചത്തിൽ ശബ്ദമുണ്ടാക്കുന്നതിനും استهلال (ശബ്ദം ഉയർത്തിക്കാട്ടുക) എന്ന് പറയുന്നതും ഈ കൂട്ടത്തിൽപെട്ടതാണ്. (**)

ഇബ്നു ജരീർ (റ)ന്റെ പ്രസ്താവനയിൽ നിന്ന് ചില കാര്യങ്ങൾ നമുക്ക് മനസ്സിലാക്കുവാൻ കഴിയും: അറുക്കുമ്പോൾ ആരുടെ പേര് പറഞ്ഞുവെന്നല്ല നോക്കേണ്ടത്. ആർക്ക് വേണ്ടിയാണ് - ആരുടെ പേരിലോ പ്രീതിക്കോ വേണ്ടിയാണ്–അറുക്കപ്പെടുന്നത് എന്നാണ് നോക്കേണ്ടത്. അല്ലാഹു അല്ലാത്ത ആരുടെ പേരിലോ 'ആരുടെ പ്രീതിക്കോ' ആർക്ക് നേർച്ച വഴിപാടായോ അറുക്കപ്പെട്ടാലും, അതെല്ലാം ഈ വാക്കിൽ ഉൾപ്പെടുന്നതും ഭക്ഷിക്കുവാൻ പാടില്ലാത്തതുമാകുന്നു. അല്ലാഹു അല്ലാത്തവരിൽ വിഗ്രഹങ്ങളും, മഹാൻമാരും, ദേവീദേവൻമാരും, വിശിഷ്ടൻമാരും, നികൃഷ്ടൻമാരും എന്നിങ്ങിനെയുള്ള വ്യത്യാസമില്ലാതെ എല്ലാ വസ്തുക്കളും ഉൾപ്പെടുന്നതാണ്. അലി (റ)യിൽ നിന്ന് മുസ്ലിം (റ) ഉദ്ധരിച്ച ഒരു നബി വചനത്തിൽ ولعن الله من ذبح لغير الله (അല്ലാഹു അല്ലാത്തവർക്ക് വേണ്ടി അറുത്തവനെയും അല്ലാഹു ശപിച്ചിരിക്കുന്നു) എന്ന വാക്യത്തിന്റെ വ്യാഖ്യാനത്തിൽ ഇമാം നവവീ (റ) ഇപ്രകാരം പ്രസ്താവിച്ചത് കാണാം. അല്ലാഹു അല്ലാത്തവർക്ക് വേണ്ടി അറുക്കുക എന്നത് കൊണ്ടുദ്ദേശ്യം അല്ലാഹു അല്ലാത്തവരുടെ പേരിൽ അറുക്കുക എന്നാകുന്നു. അതായത്, വിഗ്രഹത്തിനോ, കുരിശിനോ, മൂസാ(അ)ക്കോ, ഈസാ(അ)ക്കോ, കഅ്ബഃ മുതലായതിനോ വേണ്ടി അറുക്കുന്നതുപോലെ. ഇതെല്ലാം ഹറാമാകുന്നു. ഈ അറുക്കപ്പെട്ടത് (ഭക്ഷിക്കൽ) അനുവദനീയവുമല്ല. അറുത്തവൻ മുസ്ലിമോ, ക്രിസ്ത്യാനിയോ, യഹൂദിയോ ആയിക്കൊള്ളട്ടെ. ശാഫിഈ(റ) അത് വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. നമ്മുടെ ആൾക്കാർ(പണ്ഡിതൻമാർ) അതിൽ

---

*(*) ഹജ്ജിലും ഉംറഃയിലും لَبَّيْكَ اللَّهُمَّ لَبَّيْك എന്ന ദിക്ർ ചൊല്ലപ്പെടാറുള്ളതിനാണ് തൽബിയത്ത്( تَلْبِيَة ) എന്നു പറയുന്നത്*

*(**) മാസപ്പിറവി കണ്ടു വിളിച്ചു പറയുന്നതിലും ഈ വാക്ക് ഉപയോഗിക്കപ്പെടാറുണ്ട്.*

യോജിക്കുകയും ചെയ്തിരിക്കുന്നു. അല്ലാഹുവല്ലാത്ത ഏതൊന്നിനായി അറുക്കപ്പെട്ടുവോ അതിനെ ബഹുമാനിക്കലും ആരാധിക്കലും കൂടി അതോടൊപ്പം കരുതിയിട്ടുണ്ടെങ്കിൽ അത് കുഫ്റു (അവിശ്വാസവു)മാണ്. അറുത്തവൻ മുമ്പ് മുസ്‌ലിമായിരുന്നാൽ അവനിപ്പോൾ മതഭ്രഷ്ടനാകുകയും ചെയ്തു (**من شرح مسلم** )

സുൽത്താന്റെ (ഭരണാധിപന്റെ)സ്വീകരണവേളയിൽ, അദ്ദേഹത്തിന്റെ സാമീപ്യം ഉദ്ദേശിച്ച് കൊണ്ടുള്ള അറവ് ഹറാമാണെന്നും അത് അല്ലാഹു അല്ലാത്തവർക്ക് വേണ്ടി അറുക്കപ്പെട്ട (مَا أُهِلَّ بِهِ لِغَيْرِ اللَّهِ)തിൽ പെടുമെന്നും, അദ്ദേഹത്തിന്റെ വരവിലുള്ള സന്തോഷപ്രകടനമെന്ന നിലക്കാണെങ്കിൽ വിരോധമില്ലെന്നുമുള്ള ചില അഭിപ്രായങ്ങളും തുടർന്ന് കൊണ്ട് നവവീ(റ) ഉദ്ധരിച്ചു കാണാം. അപ്പോൾ, അറുക്കുമ്പോൾ അല്ലാഹുവിന്റെ പേര് പറഞ്ഞു അറുത്താൽതന്നെയും അല്ലാഹു അല്ലാത്ത ഏതെങ്കിലും ആളുടെയൊ വസ്തുവിന്റെയോ ബഹുമാനാർത്ഥം അറുക്കുന്നതും നിഷിദ്ധമാണെന്ന് ഇതിൽനിന്നൊക്കെ മനസ്സിലാക്കാവുന്നതാണ്. ഈ വചനത്തിൽ പ്രസ്താവിച്ച നാല് വസ്തുക്കൾക്ക് പുറമെയാണെന്ന് ബാഹ്യത്തിൽ തോന്നാവുന്നതും, വാസ്തവത്തിൽ ഈ നാലിൽ തന്നെ ഉൾപ്പെടുന്നതുമായ ചില ഇനങ്ങളെപ്പറ്റി സൂറഃ മാഇദഃയിലും, ഇവക്ക് പുറമെ നബി ﷺ ചില വസ്തുക്കളെക്കുറിച്ച് വിരോധിച്ചതായി ഹദീഥുകളിലും കാണാം. ആദ്യത്തെതിനെപ്പറ്റി മാഇദഃ 4-ന്റെയും, രണ്ടാമത്തേതിനെപ്പറ്റി അൻആം 145-ന്റെയും വ്യാഖ്യാനത്തിൽ നമുക്ക് സംസാരിക്കാം.**إن شاء الله**

ഈ നാലു വസ്തുക്കളും നിഷിദ്ധങ്ങളാകകൊണ്ട് അവ ഉപയോഗിക്കുന്നത് അല്ലാഹുവിന്റെ അടുക്കൽ ശിക്ഷാർഹമായ പാപമാണെന്ന് പറയേണ്ടതില്ല. എന്നാൽ, നിർബന്ധിതാവസ്ഥ നേരിടുന്ന പക്ഷം, അപ്പോൾ അവ ഉപയോഗിക്കുന്നതിന് തെറ്റില്ലെന്ന് അല്ലാഹു അറിയിക്കുന്നു. സഹിക്കവയ്യാത്ത വിശപ്പോ ദാഹമോ ഉണ്ടാകുകയും ഇവയിൽ ഏതെങ്കിലുമല്ലാതെ മറ്റൊന്നും കിട്ടാതിരിക്കുകയും ചെയ്യുക എന്നത്രെ നിർബന്ധിതാവസ്ഥ കൊണ്ടുദ്ദേശ്യം. പക്ഷേ, ഇതിലും ചില ഉപാധികളുണ്ട്. നിയമത്തെ ലംഘിക്കുവാൻ ആഗ്രഹിച്ചുകൊണ്ടാവരുത്. ആവശ്യത്തിൽ കവിഞ്ഞുകൊണ്ടുമാവരുത്. അഥവാ നിഷിദ്ധ വസ്തുക്കളെ ഉപയോഗിക്കുവാൻ സ്വന്തം നിലക്ക് ആഗ്രഹം തോന്നാതിരിക്കുകയും, അസഹനീയമായ വിഷമത്തിൽ നിന്ന് മോചനം ലഭിക്കുവാനുള്ള അളവിൽ കവിയാതിരിക്കുകയും വേണം. ഇസ്‌ലാമിക ഭരണകൂടത്തിനെതിരിൽ രാജ്യദ്രോഹം നടത്തുക, കൊള്ളയും കവർച്ചയും നടത്തുക മുതലായ അക്രമ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടത് നിമിത്തമാണ് നിർബന്ധിതാവസ്ഥ നേരിട്ടതെങ്കിൽ, ഈ ആനുകൂല്യം അങ്ങിനെയുള്ളവർക്ക് ബാധകമാകുന്നതല്ലെന്ന് ഈ ഉപാധികളെ വ്യാഖ്യാനിച്ചുക്കൊണ്ട് ചില മഹാൻമാർ അഭിപ്രായപ്പെട്ടിരിക്കുന്നു. എന്നാൽ, ഇത്തരം അക്രമ പ്രവർത്തനങ്ങൾ തെറ്റായത് കൊണ്ട് ഒരാൾ അയാളുടെ ജീവനെ പട്ടിണിയിട്ട് കൊല്ലുകയെന്ന തെറ്റ് ഇല്ലാതാകുന്നു. അത്കൊണ്ട് നിർബന്ധിതാവസ്ഥയിലുള്ള ഈ ആനുകൂല്യം അവർക്കും ബാധകം തന്നെയാണെന്നുമാണ് ഇബ്നു ജരീർ(റ) മുതലായവരുടെ അഭിപ്രായം. ഈ ആനുകൂല്യത്തെയും ഉപാധിയെയും സംബന്ധിച്ച് മാഇദഃയിലെ ആയത്തിലെ വാചകം ഇപ്രകാരമാകുന്നു فَمَنِ اضْطُرَّ فِي مَخْمَصَةٍ غَيْرَ مُتَجَانِفٍ لِّإِثْمٍ فَإِنَّ اللَّهَ غَفُورٌ رَّحِيمٌ (എന്നാൽ, ആരെങ്കിലും കുറ്റത്തിലേക്ക് ചായ്‌വ് കാണിക്കാതെ കഠിന വിശപ്പിലായി നിർബ്ബന്ധിതനായാൽ, അപ്പോൾ അല്ലാഹു നിശ്ചയമായും പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു)

إِنَّ ٱلَّذِينَ يَكْتُمُونَ مَآ أَنزَلَ ٱللَّهُ مِنَ ٱلْكِتَـٰبِ وَيَشْتَرُونَ بِهِۦ ثَمَنًا قَلِيلًا ۙ أُو۟لَـٰٓئِكَ مَا يَأْكُلُونَ فِى بُطُونِهِمْ إِلَّا ٱلنَّارَ وَلَا يُكَلِّمُهُمُ ٱللَّهُ يَوْمَ ٱلْقِيَـٰمَةِ وَلَا يُزَكِّيهِمْ وَلَهُمْ عَذَابٌ أَلِيمٌ ﴿١٧٤﴾

﴿174﴾ നിശ്ചയമായും വേദഗ്രന്ഥത്തിൽ നിന്ന് അല്ലാഹു അവതരിപ്പിച്ചതിനെ മറച്ചുവെക്കുകയും, അതിന് (പകരം)അൽപമായ വില വാങ്ങുകയും ചെയ്യുന്നവർ, അക്കൂട്ടർ - അവരുടെ വയറുകളിൽ (നരക) അഗ്നിയല്ലാതെ തിന്നു (നിറക്കു)ന്നില്ല. ക്വിയാമത്തുനാളിൽ അല്ലാഹു അവരോട് സംസാരിക്കുകയുമില്ല; അവരെ സംസ്കരി (ച്ചുശുദ്ധമാ)ക്കുകയുമില്ല; അവർക്ക് വേദനയേറിയ ശിക്ഷയുമുണ്ടായിരിക്കും.

أُو۟لَـٰٓئِكَ ٱلَّذِينَ ٱشْتَرَوُا۟ ٱلضَّلَـٰلَةَ بِٱلْهُدَىٰ وَٱلْعَذَابَ بِٱلْمَغْفِرَةِ ۚ فَمَآ أَصْبَرَهُمْ عَلَى ٱلنَّارِ ﴿١٧٥﴾

﴿175﴾ അക്കൂട്ടർ, സൻമാർഗത്തിന് (പകരം)ദുർമാർഗവും പാപമോചനത്തിന്(പകരം) ശിക്ഷയും വാങ്ങിയവരത്രെ.

അപ്പോൾ നരകത്തെപ്പറ്റി അവർക്ക് (ഇത്രയേറെ) സഹനമുണ്ടാക്കിയതെന്താണ് ?!

ذَٰلِكَ بِأَنَّ ٱللَّهَ نَزَّلَ ٱلْكِتَـٰبَ بِٱلْحَقِّ ۗ وَإِنَّ ٱلَّذِينَ ٱخْتَلَفُوا۟ فِى ٱلْكِتَـٰبِ لَفِى شِقَاقٍۭ بَعِيدٍ ﴿١٧٦﴾

﴿176﴾ വേദഗ്രന്ഥത്തെ അല്ലാഹു യഥാർത്ഥ (മുറ)പ്രകാരം അവതരിപ്പിച്ചിരിക്കുന്നതുകൊണ്ടത്രെ അത്. [അതാണ് ഈ കടുത്ത ശിക്ഷക്ക് കാരണം] വേദഗ്രന്ഥത്തിൽ ഭിന്നാഭിപ്രായം കാണിച്ചവരാകട്ടെ, നിശ്ചയമായും, വിദൂരമായ കക്ഷി പിരിവിൽ തന്നെയാകുന്നു.

---

﴿174﴾ إِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ يَكْتُمُونَ അവർ മറച്ചു (മൂടി)വെക്കും مَا أَنْزَلَ اللَّهُ അല്ലാഹു അവതരിപ്പിച്ചതിനെ مِنَ الْكِتَابِ (വേദ)ഗ്രന്ഥത്തിൽ നിന്ന്, ഗ്രന്ഥത്തിൽപെട്ടതായി وَيَشْتَرُونَ അവർ വാങ്ങുകയും ചെയ്യും بِهِ അതിന് (പകരം) ثَمَنًا വില قَلِيلًا അൽപമായ أُولَٰئِكَ ആ കൂട്ടർ مَا يَأْكُلُونَ അവർ തിന്നുന്നില്ല فِي بُطُونِهِمْ അവരുടെ വയറുകളിൽ إِلَّا النَّارَ അഗ്നിയല്ലാതെ وَلَا يُكَلِّمُهُمُ അവരോട് സംസാരിക്കുകയില്ല اللَّهُ അല്ലാഹു يَوْمَ الْقِيَامَةِ ക്വിയാമത്തുനാളിൽ وَلَا يُزَكِّيهِمْ അവരെ സംസ്കരിക്കുക(ശുദ്ധമാക്കി

നന്നാക്കുക)യുമില്ല وَلَهُمْ അവർക്കുണ്ട് താനും عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ ﴾175﴿ أُولَٰئِكَ الَّذِينَ അവർ യാതൊരുകൂട്ടരാണ് اشْتَرَوُا അവർ വാങ്ങി الضَّلَالَةَ വഴിപിഴവ്, ദുർമാർഗം بِالْهُدَىٰ നേർമാർഗത്തിന് (പകരം) وَالْعَذَابَ ശിക്ഷയെയും بِالْمَغْفِرَةِ പാപമോചനത്തിന്(പകരം), പൊറുക്കുന്നതിന് فَمَا أَصْبَرَهُمْ അപ്പോൾ അവർക്ക് സഹനമുണ്ടാക്കിയതെന്ത് عَلَى النَّارِ നരകത്തെക്കുറിച്ച് ﴾176﴿ ذَٰلِكَ അത് بِأَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്നതുകൊണ്ടാണ് نَزَّلَ الْكِتَابَ ഗ്രന്ഥം ഇറക്കി (എന്നത്) بِالْحَقِّ യഥാർത്ഥപ്രകാരം, മുറയനുസരിച്ച് وَإِنَّ الَّذِينَ നിശ്ചയമായും യാതൊരുകൂട്ടർ اخْتَلَفُوا അവർ ഭിന്നാഭിപ്രായത്തിലായിരിക്കുന്നു فِي الْكِتَابِ (വേദ)ഗ്രന്ഥത്തിൽ لَفِي شِقَاقٍ കക്ഷിത്തത്തിൽ തന്നെ بَعِيدٍ വിദൂരമായ

---

അവതരണ സന്ദർഭം നോക്കുമ്പോൾ നബി തിരുമേനിﷺയുടെ സത്യതയെ സ്ഥാപിച്ചും പ്രവചിച്ചുംകൊണ്ട് തൗറാത്തിലും ഇൻജീലിലും വന്നിട്ടുള്ള സത്യങ്ങളെ ജനങ്ങൾക്ക് വെളിവാക്കിക്കൊടുക്കാതെ മൂടിവെക്കുന്ന വേദക്കാരായ പണ്ഡിതൻമാരെ-വിശേഷിച്ചും യഹൂദി പണ്ഡിതൻമാരെ -സംബന്ധിച്ചാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കപ്പെടുന്നത്. പക്ഷേ, ഈ വചനങ്ങളിലെ വാചകങ്ങൾ പരിശോധിക്കുമ്പോഴും, അവതരണ കാരണം പ്രത്യേകമായിരുന്നാലും വിധി പൊതുവായിരിക്കുമെന്ന തത്വപ്രകാരവും ഈ വചനങ്ങൾ അവരെ മാത്രം ബാധിക്കുന്നതാണെന്ന് കരുതിക്കൂടാ. വേദവിജ്ഞാനങ്ങളും മതസത്യങ്ങളും അറിഞ്ഞുകൊണ്ട് - എന്തെങ്കിലും കാര്യലാഭങ്ങളെയും, സ്വാർത്ഥ താൽപര്യങ്ങളെയും ഉദ്ദേശിച്ചുകൊണ്ട് - മൂടിവെക്കുന്ന എല്ലാവർക്കും ബാധകമാണ് ഈ താക്കീതുകൾ എന്നതിൽ സംശയമില്ല. ഈ ദുഃസ്സമ്പ്രദായത്തിന്റെ ഭയങ്കരത എത്രമാത്രമാണെന്ന് ഈ വചനങ്ങളിൽ അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നത് നോക്കുക:

1) അല്ലാഹു വേദഗ്രന്ഥത്തിൽ അവതരിപ്പിച്ചതിനെയാണവർ മൂടിവെക്കുന്നത്. ഇത് അല്ലാഹുവിനോട് ചെയ്യുന്ന ധിക്കാരമാണല്ലോ.

(2) മൂടിവെക്കുന്നതിന് പകരം അവർക്ക് ലഭിക്കുന്ന വില - അതിന് പകരം ലഭിക്കുന്ന നേട്ടം-കേവലം തുച്ഛവും നിസ്സാരവുമായിരിക്കും. ഐഹികമായ ലാഭങ്ങളോ താൽകാലിക നേട്ടങ്ങളോ മാത്രമാണ് ഈ കൃത്യത്തിന് അവരെ പ്രേരിപ്പിക്കുന്നത്. ഐഹികമായ നേട്ടങ്ങൾ എത്ര തന്നെ വമ്പിച്ചതായിരുന്നാലും അത് കേവലം നിസ്സാരം തന്നെയായിരിക്കും. فَمَا مَتَاعُ الْحَيَاةِ الدُّنْيَا فِي الْآخِرَةِ إِلَّا قَلِيلٌ (ഇഹലോക ജീവിതത്തിന്റെ സുഖസൗകര്യം പരലോകസുഖത്തെ അപേക്ഷിച്ച് തുച്ഛമല്ലാതെ ഇല്ല. (തൗബ : 38)

(3) ധനസമ്പാദനവും നേതൃത്വമോഹവും ഉദരപൂരണവുമായിരിക്കുമല്ലോ ഇത്തരക്കാരുടെ പ്രധാന ലക്ഷ്യം. വാസ്തവത്തിൽ അത് അഗ്നികൊണ്ട് വയറു നിറക്കലാണ്. അഥവാ അതിന്റെ പേരിൽ അവർക്ക് ലഭിക്കുന്ന നേട്ടങ്ങൾ ഓരോന്നും പരലോകത്തിൽ അവരെ നരകാഗ്നിക്ക് ഇരയാക്കുകയാണ് ചെയ്യുന്നത്

(4) അത്തരക്കാർ ഇവിടെ വലിയ നേതാക്കളും വമ്പന്മാരുമായി അഭിനയിക്കുന്നവരായിരിക്കുമെങ്കിലും അല്ലാഹുവിന്റെ മുമ്പിൽ അവർ നിന്ദ്യരും വെറുക്കപ്പെട്ടവരുമായിരിക്കും. അതിനാൽ, ഖിയാമത്തുനാളിൽ അല്ലാഹു അവരോട്

സംസാരിക്കുകപോലും ചെയ്കയില്ല. ഇതിലധികം നിന്ദ്യത മറ്റെന്താണുള്ളത് ?!

(5) അവരുടെ ദയനീയതയോ നിസ്സഹായതയോ പരിഗണിച്ച് അവരെ ഏതെങ്കിലും വിധേന നന്നാക്കി എടുക്കുവാനോ, അവർക്ക് പരിശുദ്ധി നൽകുവാനോ അല്ലാഹു തയ്യാറാകുന്നതുമല്ല.

(6) ഇതിനെല്ലാം പുറമെ, വേദനയേറിയ ശിക്ഷയും, അഥവാ കഠിനകഠോരമായ നരകശിക്ഷയും !

സത്യം ഇന്ന പ്രകാരമാണെന്ന് അറിയാതെയും, അന്വേഷിക്കാതെയും വഴിപിഴച്ചു പോകുന്നതിനെക്കാൾ ഗൗരവപ്പെട്ടതാണ് ഇക്കൂട്ടരുടെ വഴിപിഴവ്. സത്യം അറിഞ്ഞിട്ടും കൽപിച്ചു കൂട്ടി ഒളിച്ചുവെക്കുകയാണിവർ ചെയ്യുന്നത്. അതും തുച്ഛമായ നേട്ടങ്ങൾക്ക് വേണ്ടി. അപ്പോൾ, സൻമാർഗം വിറ്റു ദുർമാർഗം വിലക്കുവാങ്ങുകയും, അല്ലാഹുവിങ്കൽ നിന്ന് പാപമോചനം ലഭിക്കുവാനുള്ള മാർഗങ്ങൾ കൊട്ടി അടച്ചു അതിന് പകരം അവന്റെ ശിക്ഷ കൈനീട്ടി വാങ്ങുകയുമാണ് വാസ്തവത്തിൽ ഈ പ്രവർത്തനം മുഖേന സംഭവിക്കുന്നത്. നരക ശിക്ഷ എത്രതന്നെ കഠിനകഠോരമായാലും അത് ഞങ്ങൾ സഹിച്ചും ക്ഷമിച്ചും കൊള്ളാം. താൽക്കാലികമായ ഈ കാര്യലാഭങ്ങളാണ് അതിനെക്കാൾ തങ്ങൾക്ക് പ്രിയംകരമായത് എന്ന ഭാവമാണല്ലോ ഇവരിൽ നിന്ന് പ്രകടമാകുന്നത്. അതാണ് അല്ലാഹു ചോദിക്കുന്നത്, ഇവർക്ക് നരകത്തെപ്പറ്റി ഇത്ര സഹനം നൽകിയത് എന്താണ്? ( فَمَآ أَصۡبَرَهُمۡ عَلَى ٱلنَّارِ ) എന്ന്. ഇക്കാര്യം ഇത്രത്തോളം ഭയങ്കര പാതകമാകുവാനുളള മർമപ്രധാനമായ കാരണങ്ങളാണ് അവസാനത്തെ വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. അതായത് : അല്ലാഹു വേദഗ്രന്ഥം അവതരിപ്പിച്ചിരിക്കുന്നത് യഥാർത്ഥ മുറയനുസരിച്ചാണ്. അതിലുള്ളതെല്ലാം തന്നെയാണ് യഥാർത്ഥം. അത് വിവരിക്കേണ്ടുന്ന മുറപ്രകാരം തന്നെ അതിൽ വിവരിക്കുകയും ചെയ്തിരിക്കുന്നു. അപ്പോൾ, അതിൽ നിന്ന് വല്ലതും ഒളിപ്പിച്ചുവെക്കുന്നത് യഥാർത്ഥത്തിൽ വേദഗ്രന്ഥത്തിന്റെ നിഷേധവും അല്ലാഹുവിന്റെ ലക്ഷ്യത്തെ അവതാളപ്പെടുത്തലുമാണ്. വേദഗ്രന്ഥത്തിൽ ഭിന്നിപ്പും ഭിന്നാഭിപ്രായവും ഉണ്ടാക്കുന്ന ഇവർ അല്ലാഹുവിന്റെ എതിർകക്ഷിയായി അവനെതിരിൽ മൽസരം നടത്തുകയാണ് ചെയ്യുന്നത്. ഇതാകട്ടെ, വിജയ സാധ്യതയിൽ നിന്നും, ന്യായ സാധുതയിൽ നിന്നും അതിവിദൂരംതന്നെ!

## വിഭാഗം - 22

لَّيۡسَ ٱلۡبِرَّ أَن تُوَلُّواْ وُجُوهَكُمۡ قِبَلَ ٱلۡمَشۡرِقِ وَٱلۡمَغۡرِبِ وَلَٰكِنَّ ٱلۡبِرَّ مَنۡ ءَامَنَ بِٱللَّهِ وَٱلۡيَوۡمِ ٱلۡأٓخِرِ وَٱلۡمَلَٰٓئِكَةِ وَٱلۡكِتَٰبِ وَٱلنَّبِيِّـۧنَ

﴾177﴿ **നിങ്ങൾ നിങ്ങളുടെ മുഖങ്ങളെ ഉദയസ്ഥാനത്തിന്റെയും, അസ്തമയ സ്ഥാനത്തിന്റെയും നേർക്ക് [കിഴക്കോട്ടും പടിഞ്ഞാറോട്ടും] തിരിക്കുന്നതല്ല പുണ്യം. പക്ഷേ, പുണ്യവാൻ എന്നാൽ യാതൊരുവനാണ്: അല്ലാഹുവിലും, അന്ത്യദിനത്തിലും, മലക്കുകളിലും, വേദഗ്ര**

| | |
|---|---|
| وَءَاتَى ٱلْمَالَ عَلَىٰ حُبِّهِۦ ذَوِى ٱلْقُرْبَىٰ وَٱلْيَتَـٰمَىٰ وَٱلْمَسَـٰكِينَ وَٱبْنَ ٱلسَّبِيلِ وَٱلسَّآئِلِينَ وَفِى ٱلرِّقَابِ وَأَقَامَ ٱلصَّلَوٰةَ وَءَاتَى ٱلزَّكَوٰةَ وَٱلْمُوفُونَ بِعَهْدِهِمْ إِذَا عَـٰهَدُوا۟ ۖ | ന്ഥത്തിലും, പ്രവാചകൻമാരിലും അവൻ വിശ്വസിച്ചു; ധനം - അതിനോട് പ്രിയമുള്ളതോടെ (ത്തന്നെ) - കുടുംബബന്ധമുള്ളവർക്കും, അനാഥ(കുട്ടി)കൾക്കും, അഗതികൾക്കും, വഴിപോക്കനും, ചോദിച്ചുവരുന്നവർക്കും അടിമകളുടെ വിഷയത്തിലും അവൻ കൊടുക്കുകയും ചെയ്തു; നമസ്കാരം നിലനിറുത്തുകയും സകാത്ത് കൊടുക്കുകയും ചെയ്തു. (ഇങ്ങിനെയുള്ളവനാണ്). (അതെ) കരാർ ചെയ്താൽ, തങ്ങളുടെ കരാർ നിറവേറ്റുന്നവരും. |
| وَٱلصَّـٰبِرِينَ فِى ٱلْبَأْسَآءِ وَٱلضَّرَّآءِ وَحِينَ ٱلْبَأْسِ ۗ | (വിശേഷിച്ച്) വിഷമതയിലും കഷ്ടതയിലും യുദ്ധത്തിന്റെ അവസരത്തിലും ക്ഷമകൈകൊള്ളുന്നവരും. |
| أُو۟لَـٰٓئِكَ ٱلَّذِينَ صَدَقُوا۟ ۖ وَأُو۟لَـٰٓئِكَ هُمُ ٱلْمُتَّقُونَ ﴿١٧٧﴾ | അക്കൂട്ടരത്രെ, സത്യം പറഞ്ഞവർ, അക്കൂട്ടർ തന്നെയാണ് സൂക്ഷ്മതയുള്ള [ഭയഭക്തരായുള്ള]വരും. |

---

﴾177﴿ لَيْسَ അല്ല الْبِرَّ പുണ്യം, നൻമ أَنْتُوَلُّوا നിങ്ങൾ തിരിക്കൽ وُجُوهَكُمْ നിങ്ങളുടെ മുഖങ്ങളെ قِبَلَ നേരെ, നേർക്ക് الْمَشْرِقِ ഉദയസ്ഥാനത്തിന്റെ, കിഴക്കിന്റെ وَالْمَغْرِبِ അസ്തമയസ്ഥാനത്തി(പടിഞ്ഞാറി)ന്റെയും وَلَكِنَّ പക്ഷേ, എങ്കിലും, എന്നാൽ الْبِرَّ പുണ്യം, പുണ്യവാൻ, നന്മ, നന്മ ചെയ്യുന്നവൻ مَنْ യാതൊരുവനാണ്, യാതൊരുവന്റെയാണ് آمَنَ അവൻ വിശ്വസിച്ചു بِاللَّهِ അല്ലാഹുവിൽ وَالْيَوْمِ الْآخِرِ അന്ത്യദിനത്തിലും وَالْمَلَائِكَةِ മലക്കുകളിലും وَالْكِتَابِ (വേദ)ഗ്രന്ഥത്തിലും وَالنَّبِيِّينَ പ്രവാചകൻമാരിലും وَآتَى അവൻ കൊടുക്കുകയും ചെയ്തു الْمَالَ ധനം عَلَىٰ حُبِّهِ അതിനോട് പ്രിയത്തോടെ ذَوِي الْقُرْبَىٰ അടുത്ത(കുടുംബ) ബന്ധം ഉള്ളവർക്ക് وَالْيَتَامَىٰ അനാഥകൾക്ക് وَالْمَسَاكِينَ അഗതികൾക്കും وَابْنَ السَّبِيلِ വഴിപോക്കനും وَالسَّائِلِينَ ചോദിക്കുന്നവർക്കും وَفِي الرِّقَابِ അടിമകളിലും وَأَقَامَ അവൻ നിലനിറുത്തുകയും ചെയ്തു الصَّلَاةَ നമസ്കാരം وَآتَى الزَّكَاةَ അവൻ സകാത്ത് കൊടുക്കുകയും (ചെയ്തു) وَالْمُوفُونَ നിറവേറ്റുന്നവരും بِعَهْدِهِمْ തങ്ങളുടെ കരാറിനെ, ഉടമ്പടിയെ, പ്രതിജ്ഞയെ إِذَا عَاهَدُوا

അവർ കരാർ(ഉടമ്പടി-പ്രതിജ്ഞ)ചെയ്താൽ وَالصَّابِرِينَ ക്ഷമിക്കുന്നവരും (വിശേഷിച്ച്) فِي الْبَأْسَاءِ വിഷമതയിൽ, ദുരിതാവസ്ഥയിൽ وَالضَّرَّاءِ കഷ്ടപ്പാടിലും وَحِينَ الْبَأْسِ സങ്കടത്തിന്റെ (യുദ്ധത്തിന്റെ)അവസരത്തിലും أُولَٰئِكَ അക്കൂട്ടർ الَّذِينَ صَدَقُوا സത്യം പറഞ്ഞവരത്രെ وَأُولَٰئِكَ അക്കൂട്ടർ هُمُ അവർ(തന്നെ) الْمُتَّقُونَ സൂക്ഷ്മതയുള്ളവർ, ഭയഭക്തൻമാർ.

---

بِرّ (ബിർറ്) എന്നാൽ പുണ്യം, നല്ലകാര്യം എന്നൊക്കെയാണ് അർത്ഥം. പുണ്യവാൻ നന്മ ചെയ്യുന്നവൻ എന്നീ അർത്ഥങ്ങളിലും അതേ വാക്ക് ഉപയോഗിക്കപ്പെടും. ഈ വചനത്തിലും താഴെ 189-ാം വചനത്തിലും ഈ രണ്ടർത്ഥത്തിൽ അത് ഉപയോഗിച്ചിരിക്കുന്നു. ഇതുപോലെയുള്ള മറ്റൊരു പദമാണ് عَدْل(അദ്ൽ). നീതി എന്നും നീതിമാൻ എന്നുമുള്ള അർത്ഥങ്ങളിൽ ഇതും ഉപയോഗിക്കാറുണ്ട്.

ഉദയസ്ഥാനത്തിന്റെയും അസ്തമയസ്ഥാനത്തിന്റെയും നേരെ തിരിയുക - കിഴക്കോട്ടും പടിഞ്ഞാറോട്ടും തിരിയുക-എന്ന് പറഞ്ഞത് ക്വിബ്ലഃ മാറ്റത്തെച്ചൊല്ലി വേദക്കാർ പുറപ്പെടുവിച്ച ആക്ഷേപങ്ങളെ സൂചിപ്പിക്കുന്നുവെന്ന് ചിലരും, അതല്ല, ഉപമാലങ്കാര രൂപത്തിൽ പറഞ്ഞതാണെന്ന് മറ്റു ചിലരും അഭിപ്രായപ്പെട്ടു കാണാം. രണ്ടായാലും ഈ വചനത്തിലടങ്ങിയ ആശയത്തിന്റെ ചുരുക്കം ഇതാണ്; ഒരു നിശ്ചിത ഭാഗത്തേക്ക് തിരിയുകപോലെയുള്ള ചില ബാഹ്യമായ ആചാരങ്ങൾ അനുഷ്ഠിക്കുന്നത്കൊണ്ട് ഒരാൾ പുണ്യവാനും സദ്വൃത്തനും ആകുന്നതല്ല. ഇന്ന ഭാഗത്തേക്ക് തിരിയണമെന്ന് അല്ലാഹു കൽപിക്കുമ്പോൾ അത് നിർബന്ധമായിത്തീരുന്നുവെന്നല്ലാതെ, അതുകൊണ്ട് മാത്രം പുണ്യം നേടുക സാധ്യമല്ല. ഒരാൾ പുണ്യവാനായിത്തീരണമെങ്കിൽ, അവൻ വിശ്വസിക്കേണ്ടുന്ന കാര്യങ്ങളിലെല്ലാം വിശ്വസിക്കുകയും, അനുഷ്ഠിക്കേണ്ടുന്ന കാര്യങ്ങളെല്ലാം അനുഷ്ഠിക്കുകയും വേണം.

## വിശ്വാസകാര്യങ്ങളിൽ പ്രധാനമായത് ഇവയാണ് :

(1) അല്ലാഹുവിലുള്ള വിശ്വാസം: അതായത്, അല്ലാഹുവിന്റെ അസ്തിത്വം, ഏകത്വം, അധികാരാവകാശങ്ങൾ, ഉൽകൃഷ്ടഗുണങ്ങൾ എന്നിവയിലെല്ലാം വിശ്വസിക്കുക.

(2) അന്ത്യനാളിലുള്ള വിശ്വാസം: അതായത്, ഐഹിക ജീവിതത്തിന് ശേഷം രണ്ടാമതൊരു ജീവിതം കൂടിയുണ്ട്. ഈ ജീവിതത്തിൽ ചെയ്ത സകല കർമങ്ങളെക്കുറിച്ചും അവിടെ വെച്ച് ചോദ്യം ചെയ്യപ്പെടുകയും പ്രതിഫലം നൽകപ്പെടുകയും ചെയ്യും. സൽകർമികൾക്ക് രക്ഷയും ദുഷ്കർമികൾക്ക് ശിക്ഷയുമായിരിക്കും ഫലം ആദിയായ വിശ്വാസം.

(3) മലക്കുകളിലുള്ള വിശ്വാസം: മലക്കുകൾ എന്ന ഒരുതരം ആത്മീയ ജീവികളുണ്ട്. അവർ അല്ലാഹുവിന്റെ ആജ്ഞയനുസരിച്ച് മാത്രമേ പ്രവർത്തിക്കുകയുള്ളൂ. അല്ലാഹുവിന് അവർ സ്തോത്രകീർത്തനങ്ങൾ നടത്തിക്കൊണ്ടിരിക്കും. ഈ ലോകവുമായി ബന്ധപ്പെട്ട പല കാര്യങ്ങളും അവർ മുഖാന്തരം അല്ലാഹു നടത്താറുണ്ട്. അല്ലാഹുവിനും അവന്റെ പ്രവാചകൻമാരായ റസൂലുകൾക്കുമിടയിലുള്ള ദൗത്യവാഹകൻമാർ മലക്കുകളാണ്. എന്നിങ്ങിനെയുള്ള വിശ്വാസങ്ങൾ

**(4) വേദഗ്രന്ഥങ്ങളിലുള്ള വിശ്വാസം:** അല്ലാഹു അവന്റെ പ്രവാചകൻമാർക്ക് നൽകിയിട്ടുള്ള വേദഗ്രന്ഥങ്ങളിൽ പൊതുവിലും മൊത്തമായും വിശ്വസിക്കുക, ക്വുർആൻ അവസാനത്തെ ഗ്രന്ഥവും ലോകാവസാനം വരെ നിലനിൽക്കുന്നതുമാകകൊണ്ട് അതിൽ പ്രത്യേകം വിശദമായും വിശ്വസിക്കുക.

**(5) നബിമാരിൽ വിശ്വസിക്കുക:** പേരറിയപ്പെട്ടവരും അല്ലാത്തവരുമായി മുൻ കഴിഞ്ഞ എല്ലാ പ്രവാചകൻമാരിലും പൊതുവെയും അന്ത്യപ്രവാചകനായ മുഹമ്മദ് തിരുമേനിﷺയിൽ പ്രത്യേകമായും വിശ്വസിക്കുക. ഇതാണ് വിശ്വാസകാര്യങ്ങളിൽ പ്രധാനമായ വിഷയങ്ങൾ. അല്ലാഹുവിന്റെ വിധിവ്യവസ്ഥകൾ ( **القضاء والقدر** ) സ്വർഗനരകങ്ങൾ ആദിയായവയിലുള്ള വിശ്വാസങ്ങൾ ഒന്നാമത്തെയും രണ്ടാമത്തെയും വിഷയങ്ങളുടെ വിശദാംശങ്ങളിൽ ഉൾപ്പെടുന്നവയത്രെ.

അനുഷ്ഠാനപ്രധാനമായ വിഷയങ്ങളിൽ അല്ലാഹു എടുത്തുപറഞ്ഞ 1-ാമത്തെ വിഷയം ധനത്തോട് ഇഷ്ടവും സ്നേഹവും ഉണ്ടായിരിക്കെ അത് ചിലവഴിക്കുക എന്നാകുന്നു. ധനത്തിൽ പ്രതിപത്തിയോ മോഹമോ ഇല്ലാത്തവർക്ക് ധനം ചിലവഴിക്കുന്നതിൽ മടിയുണ്ടാകുകയില്ല. അവരെ സംബന്ധിച്ചിടത്തോളം അതിൽ ത്യാഗത്തിന്റെ മനഃസ്ഥിതിയോ പുണ്യസമ്പാദനത്തിന്റെ മോഹമോ ഉണ്ടായിരിക്കുന്നതുമല്ല. ധനത്തോടുള്ള പ്രേമം എത്രകണ്ടുണ്ടോ അതനുസരിച്ചായിരിക്കും അത് നല്ല വിഷയത്തിൽ ചെലവഴിക്കുന്നവന്റെ ഉദ്ദേശ്യ ശുദ്ധി വിലയിരുത്തപ്പെടുന്നത്. അത്കൊണ്ടാണ് നബിﷺ ഇപ്രകാരം അരുളിചെയ്തതും: ദാനധർമത്തിൽ വെച്ച് ഏറ്റം ശ്രേഷ്ഠമായത് നീ ധനത്തെ മോഹിച്ചും ദാരിദ്ര്യത്തെ ഭയന്നും കൊണ്ട് ആരോഗ്യവാനും പിശുക്കനുമായിരിക്കെ ചെയ്യുന്ന ദാനധർമമാകുന്നു .(ബു;മു) വേറൊരു സ്ഥലത്ത് അല്ലാഹു പറയുന്നു : നിങ്ങൾ ഇഷ്ടപ്പെടുന്നവയിൽ നിന്ന് ചിലവഴിക്കുന്നതുവരെ നിങ്ങൾ പുണ്യം പ്രാപിക്കുകയില്ല. (3:92) ഇതിനെക്കാൾ കുറച്ചുകൂടി കവിഞ്ഞ നിലപാടാണ് സ്വന്തം നിലക്ക് അത്യാവശ്യമുണ്ടായിരുന്നിട്ടുപോലും മറ്റുള്ളവരുടെ ആവശ്യത്തിന് മുൻഗണന നൽകൽ. ഇത് അൻസ്വാരികളായ സ്വഹാബികളുടെ ഒരു വിശിഷ്ട ഗുണമായി സൂറത്തുൽ ഹശ്റിൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത് കാണാം (59:9)

ധനം ചിലവഴിക്കേണ്ട മാർഗങ്ങൾ കൂടി അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. ചിലവഴിക്കുന്നവന്റെ മനഃസ്ഥിതിപോലെതന്നെ അത് വിനിയോഗിക്കപ്പെടുന്നത് ആരിലാണെന്നും, ആർക്കാണ് മുൻഗണന നൽകേണ്ടതെന്നുകൂടി ഗൗനിക്കേണ്ട തുണ്ടെന്നാണ് ഇത് പഠിപ്പിക്കുന്നത്

**(1) കുടുംബബന്ധമുള്ളവർ:** ഒരു ഹദീഥിൽ നബിﷺ പറയുന്നു: സാധുക്കൾക്ക് ധർമം കൊടുക്കുന്നത് ഒരു ധർമമാകുന്നു. ചാർച്ച ബന്ധമുളളവർക്ക് കൊടുക്കുന്നത് രണ്ടു കാര്യങ്ങളാണ് : ധർമവും ചാർച്ച ബന്ധം പാലിക്കലും (അ;തി;ന;ജ.;)

**(2) യതീമു (അനാഥ)കൾ:** അതായത്, പിതാക്കൾ മരണപ്പെട്ടവരും; ഉപജീവനത്തിന് വകയില്ലാത്തവരുമായ കുട്ടികൾ. ഇവരെപ്പറ്റി ക്വുർആനും ഹദീഥും ശക്തിയായ ഭാഷയിൽ ആവർത്തിച്ചു പറഞ്ഞിട്ടുള്ള കാര്യം പ്രസിദ്ധമാണല്ലോ. ഒരു ഹദീഥിൽ നബിﷺ പറയുകയാണ് : തന്റെതോ മറ്റുള്ളവരുടെതോ ആയ യത്തീമിനെ ഏറ്റെടുക്കുന്നവനും ഞാനും സ്വർഗത്തിൽ ഇപ്രകാരമായിരിക്കും. ഇത് പറയുമ്പോൾ തിരുമേനി ചൂണ്ടാണിവിരലും നടുവിരലും വിടർത്തിപ്പിടിച്ചു കാണിക്കുകയും ചെയ്തിരുന്നു (മു).

സ്വന്തം കുടുംബത്തിൽ പെട്ടതായാലും അന്യകുടുംബത്തിൽ പെട്ടതായാലും ശരി, യത്തീമിന്റെ ഉത്തരവാദിത്വം ഏൽക്കുന്നവന് സ്വർഗത്തിൽ വമ്പിച്ച പദവിയാണുള്ളതെന്നു സാരം.

**(3) മിസ്കീനുകൾ (അഗതികൾ):** മിസ്കീൻ എന്നാൽ ആരാണെന്ന് നബിﷺ ഒരു ഹദീഥിൽ പ്രസ്താവിച്ചു കാണാം. ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു: ഒരു കാരക്കയോ, രണ്ട് കാരക്കയോ, ഒരു പിടി ഭക്ഷണമോ, രണ്ട് പിടി ഭക്ഷണമോ കിട്ടിയാൽ മടങ്ങുമാറ് അലഞ്ഞുതിരിഞ്ഞു നടക്കുന്ന ഈ ആളുകൾക്കല്ല മിസ്കീൻ എന്നു പറയുന്നത്. എന്നാൽ, മറ്റൊരാളെ ആശ്രയിക്കാതിരിക്കത്തക്ക ധനം കയ്യിലില്ലാതിരിക്കുകയും മറ്റുള്ളവരിൽ നിന്ന് വല്ല ദാനധർമവും കിട്ടത്തക്കവണ്ണം തന്റെ സ്ഥിതി മറ്റുള്ളവർക്ക് മനസ്സിലാകാതിരിക്കുകയും ചെയ്യുന്നവനാണ് മിസ്കീൻ (ബു;മു). അഥവാ ബുദ്ധിമുട്ടും തിടുക്കവുമുണ്ടെങ്കിലും അത് മറ്റുള്ളവരെ അറിയിക്കാതെ അഭിമാനം കാത്തുസൂക്ഷിച്ചു വരുന്നവൻ എന്നു താൽപര്യം.

**(4) വഴിപോക്കൻ:** അതായത്, സ്വദേശത്തേക്ക് തിരിച്ചു പോകുവാൻ വകയില്ലാതെ ബുദ്ധിമുട്ടുന്ന യാത്രക്കാരൻ, വേണ്ടപ്പെട്ട കാര്യങ്ങൾക്ക് വേണ്ടി യാത്രക്കൊരുങ്ങിയവൻ, നിരാശ്രയരായ വിദേശികൾ മുതലായവർ.

**(5) ചോദിച്ചുവരുന്നവർ:** യാചിക്കുന്ന സമ്പ്രദായം മാന്യന്മാർക്ക് യോജിച്ചതല്ല. ഇസ്‌ലാമാണെങ്കിൽ, വളരെയധികം വെറുക്കുന്ന ഒരു കാര്യവുമാകുന്നു അത്. നേരെ മറിച്ച് യാചിച്ചു വരുന്നവരെപ്പറ്റി ചുഴിഞ്ഞന്വേഷണം നടത്തി വഷളാക്കി വിടുവാൻ ശ്രമിക്കുന്നതും, ഒന്നും കൊടുക്കാതെ -നല്ലവാക്കെങ്കിലും പറയാതെ-വിരട്ടി തിരിച്ചയക്കുന്നതും അങ്ങിനെത്തന്നെ. ഒരു ഹദീഥിൽ ഇപ്രകാരം വന്നിട്ടുള്ളത് ശ്രദ്ധേയമാകുന്നു : ചോദിച്ചു വന്നവന് ഒരവകാശമുണ്ട്. അവൻ കുതിരപ്പുറത്ത് വന്നിരുന്നാലും ശരി (അ;ദാ). സജ്ജനങ്ങളുടെ ഗുണങ്ങളെ എടുത്ത് പറയുന്ന കൂട്ടത്തിൽ അവരുടെ സ്വത്തുക്കളിൽ ചോദിക്കുന്നവനും (ചോദിക്കുവാൻ)തടസ്സം നേരിട്ടവനും അവകാശമുണ്ടായിരിക്കും (51: 19, 70: 24, 25) എന്ന് അല്ലാഹുവും പറയുന്നു.

**(6) അടിമകളുടെ വിഷയത്തിൽ:** അതായത് അടിമകളെ മോചിപ്പിക്കുക, അവരുടെ മോചനത്തിനും, രക്ഷക്കും സഹായകമാകുന്ന സംരംഭങ്ങളിൽ ധനസഹായം ചെയ്യുക മുതലായവ. ഇക്കാര്യവും ക്വുർആനിലും ഹദീഥിലും വളരെയധികം പ്രാധാന്യം കൽപിക്കപ്പെട്ടിട്ടുള്ളതത്രെ.

അനുഷ്ഠാന കാര്യങ്ങളിൽ 2-ാമത്തെ വിഷയം നമസ്കാരം നിലനിറുത്തലും, 3-ാമത്തേത് സകാത്ത് കൊടുക്കലുമാണ്. ഈ രണ്ടു കാര്യങ്ങളെക്കുറിച്ചുമുള്ള ക്വുർആൻ വചനങ്ങളും നബി വചനങ്ങളും നിരവധിയാണ്. രണ്ടിനും ഇസ്‌ലാം കൽപിച്ചിട്ടുള്ള പ്രാധാന്യം-രണ്ടിലും വീഴ്ച വരുത്തുന്നവർക്കിടയിൽപോലും-പ്രസിദ്ധമാണ്. 4-ാമത്തെ വിഷയം കരാർ ചെയ്താൽ അത് നിറവേറ്റുകയാണ്. ഇതിന്റെ പ്രാധാന്യത്തെപ്പറ്റിയും ഒരു വിശദീകരണത്തിന്റെ ആവശ്യമില്ല. കപടവിശ്വാസിയുടെ ലക്ഷണങ്ങൾ, കളവുപറയലും, വാഗ്ദത്തം ലംഘിക്കലും, വിശ്വാസവഞ്ചനയും എന്നിങ്ങിനെ മൂന്നെണ്ണമാണെന്നുള്ള സുപ്രസിദ്ധ നബി വചനം മാത്രം മതി ഇതിന്റെ ഗൗരവം മനസ്സിലാക്കുവാൻ. 5-ാമത്തെത് ക്ഷമയാണ്. ക്ഷമയും തന്നെ ധാരാളക്കണക്കിൽ ക്വുർആനിലും ഹദീഥിലും പരാമർശവിഷയമാകുന്നു. ക്ഷമിക്കുന്നവരെപ്പറ്റി പ്രസ്താവിച്ചപ്പോൾ, അതിന്റെ മുമ്പുള്ള വാക്യങ്ങളിൽ തുടർന്നുപോന്ന വ്യാകരണ ശൈലിയിൽ അൽപമൊരു മാറ്റം വരുത്തിക്കൊണ്ട് ക്ഷമിക്കുന്നവരെപ്പറ്റി വിശേഷിച്ചും

ഓർമിപ്പിക്കുന്നു എന്നർത്ഥം വരാറുള്ള ഒരു പ്രത്യേക ശൈലി (*) അല്ലാഹു സ്വീകരിച്ചതും ശ്രദ്ധേയമാകുന്നു. (അറബി വ്യാകരണത്തിൽ അൽപം പരിചയമുള്ളവർക്ക് ഇത് വേഗം മനസ്സിലാകും) ക്ഷമകൈകൊള്ളേണ്ടത് എപ്പോഴാണെന്നും അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. അതെ, വിഷമാവസ്ഥയിലും, കഷ്ടാവസ്ഥയിലും, അഥവാ ദാരിദ്ര്യം തുടങ്ങിയ ബുദ്ധിമുട്ടുകളിലും, രോഗം പോലെയുള്ള കഷ്ടനഷ്ടങ്ങളിലുമെല്ലാം തന്നെ. കൂട്ടത്തിൽ വളരെ ഗൗരവപ്പെട്ടതും, സത്യവിശ്വാസികൾക്ക് നേരിടേണ്ടിവരുന്നതുമായ ഒരു ഘട്ടമാണല്ലോ യുദ്ധാവസരം. അതുകൊണ്ട് അത് പ്രത്യേകം എടുത്ത് പറയുകയും ചെയ്തിരിക്കുന്നു.

പുണ്യപ്രധാനങ്ങളായ വിശ്വാസാനുഷ്ഠാന കാര്യങ്ങൾ യഥാവിധി സ്വീകരിച്ചു വരുന്നവർക്ക് അവസാനമായി രണ്ട് സാക്ഷ്യപത്രങ്ങളും അല്ലാഹു നൽകിയിരിക്കുന്നു. (1) أُولَٰئِكَ الَّذِينَ صَدَقُوا (അവരാണ് സത്യം പറഞ്ഞവർ) എന്നും (2) أُولَٰئِكَ هُمُ الْمُتَّقُونَ (അവർ തന്നെയാണ് മുത്തകിഖളും) എന്നും. അതെ, വിശ്വാസം സാക്ഷാൽക്കരിച്ചവരും, വിശ്വാസികളാണെന്ന വാദം പ്രവർത്തനം മുഖേന സത്യമായി പുലർത്തിയവരും അവരാണ്. അല്ലാഹുവിന്റെ വിധിവിലക്കുകൾ അനുസരിച്ചുകൊണ്ട് സൂക്ഷ്മതപാലിക്കുകയും, പുണ്യകർമങ്ങൾ ചെയ്തുകൊണ്ട് ഭയഭക്തരായിത്തീരുകയും ചെയ്ത യഥാർത്ഥ പുണ്യവാൻമാരും അവരാണ് എന്ന് സാരം. ഇങ്ങിനെയുള്ള പുണ്യവാൻമാരിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ. آمين

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ كُتِبَ عَلَيْكُمُ ٱلْقِصَاصُ فِى ٱلْقَتْلَى ۖ

**﴾178﴿ ഹേ, വിശ്വസിച്ചവരേ, കൊല്ലപ്പെട്ടവരുടെ വിഷയത്തിൽ പ്രതിക്രിയ നടത്തൽ നിങ്ങളുടെ മേൽ നിയമിക്കപ്പെട്ടിരിക്കുന്നു.**

ٱلْحُرُّ بِٱلْحُرِّ وَٱلْعَبْدُ بِٱلْعَبْدِ وَٱلْأُنثَىٰ بِٱلْأُنثَىٰ ۚ

**അതായത്, സ്വതന്ത്രന് സ്വതന്ത്രനും, അടിമക്ക് അടിമയും, സ്ത്രീക്ക് സ്ത്രീയും (എന്ന നിലക്ക്)**

فَمَنْ عُفِىَ لَهُۥ مِنْ أَخِيهِ شَىْءٌ فَٱتِّبَاعٌۢ بِٱلْمَعْرُوفِ وَأَدَآءٌ إِلَيْهِ بِإِحْسَٰنٍ ۗ ذَٰلِكَ تَخْفِيفٌ مِّن رَّبِّكُمْ وَرَحْمَةٌ ۗ

**എന്നാൽ, ആർക്കെങ്കിലും തന്റെ സഹോദരനിൽ നിന്ന് വല്ലതും മാപ്പു ചെയ്തു കിട്ടുന്ന പക്ഷം അപ്പോൾ, (ആചാര)മര്യാദയെ പിൻ പറ്റലും, നല്ലനിലയിൽ അവന് കൊടുത്തുവീട്ടലുമാണ് (വേണ്ടത്). അത്, നിങ്ങളുടെ റബ്ബിങ്കൽ നിന്ന് (നിങ്ങൾക്ക്) ഒരു ഇളവ് നൽകലും, കാരുണ്യവുമാകുന്നു.**

---

*(*) يعني أن قوله : الصابرين منصوب على المدح والحث فلهذا لم يرفع ولم يعطف عطف النسق*

فَمَنِ ٱعْتَدَىٰ بَعْدَ ذَٰلِكَ فَلَهُۥ عَذَابٌ أَلِيمٌ ﴿١٧٨﴾

**എനി, അതിനുശേഷം, ആരെങ്കിലും അതിരുവിട്ട് പ്രവർത്തിക്കുന്ന പക്ഷം, അവന് വേദനയേറിയ ശിക്ഷയുണ്ടായിരിക്കും.**

وَلَكُمْ فِى ٱلْقِصَاصِ حَيَوٰةٌ يَٰٓأُو۟لِى ٱلْأَلْبَٰبِ لَعَلَّكُمْ تَتَّقُونَ ﴿١٧٩﴾

**﴾179﴿ പ്രതിക്രിയ നടത്തുന്നതിൽ നിങ്ങൾക്ക് - ഹേ, ബുദ്ധിമാൻമാരേ - ഒരു (തരം)ജീവിതം ഉണ്ടായിരിക്കും.**

**നിങ്ങൾ സൂക്ഷ്മത പാലിച്ചേക്കാവുന്നതാണ്.**

---

﴾178﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ كُتِبَ രേഖപ്പെടുത്ത (നിയമിക്ക)പ്പെട്ടിരിക്കുന്നു عَلَيْكُمُ നിങ്ങളുടെ മേൽ الْقِصَاصُ പ്രതിക്രിയ നടത്തൽ فِي الْقَتْلَى വധിക്കപ്പെട്ട വിഷയത്തിൽ الْحُرُّ സ്വതന്ത്രൻ بِالْحُرِّ സ്വതന്ത്രന് (പകരം) وَالْعَبْدُ അടിമയും بِالْعَبْدِ അടിമക്ക്(പകരം) وَالأُنْثَى സ്ത്രീയും بِالأُنْثَى സ്ത്രീക്ക്(പകരം) فَمَنْ അപ്പോൾ വല്ലവരും, ആർ عُفِيَ لَهُ അവന് മാപ്പ് ചെയ്യപ്പെട്ടു(വെങ്കിൽ) مِنْ أَخِيهِ തന്റെ സഹോദരനിൽ നിന്ന് شَيْءٌ വല്ലതും, എന്തെങ്കിലും വസ്തു فَاتِّبَاعٌ എന്നാൽ പിൻപറ്റൽ, തുടരൽ بِالْمَعْرُوفِ സദാചാര പ്രകാരം, മര്യാദ(വഴക്കം)അനുസരിച്ച് وَأَدَاءٌ കൊടുത്തുവീട്ടലും إِلَيْهِ അവനിലേക്ക്,അവന് بِإِحْسَانٍ നൻമ ചെയ്തുകൊണ്ട് (നല്ലനിലയിൽ) ذَلِكَ അത് تَخْفِيفٌ ലഘൂകരണം(ഇളവ്) مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് وَرَحْمَةٌ കാരുണ്യവും فَمَنِ اعْتَدَى എനി ആരെങ്കിലും അതിരുവിട്ടാൽ, ക്രമം തെറ്റിയാൽ بَعْدَ ذَلِكَ അതിന് ശേഷം فَلَهُ എന്നാൽ അവനുണ്ട് عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ ﴾179﴿ وَلَكُمْ നിങ്ങൾക്കുണ്ട് فِي الْقِصَاصِ പ്രതികാര നടപടിയിൽ حَيَاةٌ ഒരു (തരം)ജീവിതം يَاأُولِي الأَلْبَابِ ബുദ്ധിമാൻമാരേ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ വേണ്ടി تَتَّقُونَ നിങ്ങൾ സൂക്ഷ്മത പാലിക്കും.

---

كَتَبَ (കതബ) ക്രിയയുടെ കർമണി പ്രയോഗ( مَجْهُول )രൂപമാണ് كُتِبَ (കുതിബ). ഒന്നൊന്നിനോട് കൂട്ടിച്ചേർക്കുക എന്നത്രെ ഇതിന്റെ സാക്ഷാൽ ഭാഷാർത്ഥം. അക്ഷരങ്ങളും പദങ്ങളും അന്യോന്യം കൂട്ടിച്ചേർക്കലെന്ന നിലക്ക് 'എഴുതുക' എന്ന അർത്ഥത്തിലാണ് സാധാരണയായി ഉപയോഗിക്കപ്പെടാറുള്ളത്. ഇതിൽ നിന്നാണ് ഗ്രന്ഥം എന്ന് كِتَاب (കിതാബ്) എന്ന പദത്തിന് അർത്ഥം വരുന്നതും. രേഖപ്പെടുത്തുക, നിയമിക്കുക, വിധിക്കുക, നിശ്ചയിക്കുക എന്നിങ്ങിനെയുള്ള അർത്ഥങ്ങളിലും അത് ഉപയോഗിക്കപ്പെടുന്നു. നിയമിക്കപ്പെട്ടു എന്ന അർത്ഥത്തിലാണ് ഇവിടെയും താഴെ 180, 183 മുതലായ സ്ഥലങ്ങളിലും كُتِبَ (കുതിബ) ഉപയോഗിച്ചിരിക്കുന്നത്. ഈ അർത്ഥത്തിൽ വരുമ്പോൾ മിക്കപ്പോഴും ആ നിയമനം നിർബ്ബന്ധ രൂപത്തിലുള്ള

തായിരിക്കുകയാണ് പതിവ്. ചിലപ്പോൾ നിർബന്ധമല്ലാതെയും വന്നേക്കും. എല്ലാം സന്ദർഭംകൊണ്ടും, മറ്റു തെളിവുകൾകൊണ്ടും മനസ്സിലാക്കേണ്ടതാകുന്നു. مَعْرُوف (മഅ്റൂഫ്)എന്ന പദം ക്വുർആനിൽ പലേടത്തും ഉപയോഗിച്ചു കാണാം. അറിയപ്പെട്ടത്, പരിചയപ്പെട്ടത് എന്നൊക്കെയാണിതിന് വാക്കർത്ഥം. ഇമാം റാഗിബ് (റ) പ്രസ്താവിച്ചതുപോലെ ബുദ്ധി മുഖേനയോ, മതനിയമങ്ങൾ മുഖേനയോ നല്ല വഴക്കമായി അറിയപ്പെട്ട എല്ലാ കാര്യത്തിനും മഅ്റൂഫ് എന്ന് പറയപ്പെടും. ഇതിന്റെ നേരെ വിപരീതമാണ് مُنْكَر (മുൻകർ). ഈ വസ്തുതകൾ കണക്കിലെടുത്തുകൊണ്ട് مَعْرُوف ന് സദാചാരം, ആചാരം, മര്യാദ എന്നിങ്ങിനെയും مُنْكَر ന് ദുരാചാരം, ദുർമര്യാദ, വെറുക്കപ്പെട്ടത്, അപരിചിതം എന്നിങ്ങിനെയും സന്ദർഭോചിതം അർത്ഥം കൽപിക്കപ്പെട്ടു വരുന്നു.

കൊലക്ക് പകരം കൊല എന്ന സമ്പ്രദായം അറബികളിലും വേദക്കാരിലും മുമ്പേ പതിവുണ്ടായിരുന്നു. പക്ഷേ, അതിൽ നീതിയും സമത്വവും പാലിക്കപ്പെട്ടിരുന്നില്ല. മേലേക്കിടയിലുള്ളവരായി ഗണിക്കപ്പെടുന്നവരെ താഴേക്കിടയിലുള്ളവർ കൊലപ്പെടുത്തിയാൽ ഒന്നിലധികം പേരെ പകരം കൊല്ലുക, ഘാതകൻ അടിമയാണെങ്കിൽ അവന്റെ യജമാനനെ കൊല്ലുക, സ്ത്രീയാണെങ്കിൽ ഭർത്താവിനെയോ ബന്ധത്തിൽപെട്ട ഏതെങ്കിലും പുരുഷനെയോ കൊല്ലുക എന്നിങ്ങനെയുള്ള അക്രമങ്ങളും അനീതികളും അംഗീകരിക്കപ്പെട്ടിരുന്നു. നേരെമറിച്ച് പ്രതാപത്തിലും ശക്തിയിലും താണ നിലവാരക്കാരെ ഉയർന്നവർ കൊല്ലുന്ന പക്ഷം ഏതെങ്കിലും തരത്തിലുള്ള ഉപായ നടപടികൾ സ്വീകരിച്ചുകൊണ്ട് ഘാതകനെ പ്രതിക്കൊലയിൽ നിന്ന് ഒഴിവാക്കുകയും ചെയ്യും. ഇങ്ങിനെയുള്ള ചില അനീതികൾ ഇന്നും ചില ജനവിഭാഗങ്ങളിൽ നിലവിലുള്ളതാണ്. ഇത്തരം നീതികെട്ട സമ്പ്രദായങ്ങളെ ഉന്മൂലനം ചെയ്ത് കൊലക്കുറ്റത്തിനുള്ള പ്രതികാരത്തിൽ സമത്വം പാലിക്കൽ നിർബന്ധമാണെന്ന് ഈ വചനം മുഖേന അല്ലാഹു കൽപിക്കുന്നു. പ്രതിക്രിയ നടത്തൽ നിങ്ങളിൽ നിയമിക്കപ്പെട്ടിരിക്കുന്നു. ( كُتِبَ عَلَيْكُمُ الْقِصَاصُ )എന്നു പറഞ്ഞതിന്റെ താൽപര്യം കൊന്നവനെ കൊല്ലൽ നിർബന്ധമാണെന്നല്ല. പ്രതിക്കൊലയിൽ സമത്വവും നീതിയും പാലിക്കേണമെന്നാണ് ഉദ്ദേശ്യം. സ്വതന്ത്രന് സ്വതന്ത്രനും, അടിമക്ക് അടിമയും, സ്ത്രീക്ക് സ്ത്രീയും എന്ന് പറഞ്ഞത് അതിന്റെ വിശദീകരണമത്രെ. പകരം കൊല്ലാതെ, പ്രായശ്ചിത്തം– തെണ്ടം–കൊണ്ട് മതിയാക്കുവാൻ വധിക്കപ്പെട്ടവന്റെ അവകാശികൾക്ക് അധികാരം നൽകിയിരിക്കുന്നതും, അതിന് അവർക്ക് പ്രോത്സാഹനം നൽകപ്പെട്ടിരിക്കുന്നതും അതുകൊണ്ടാണല്ലോ.

എന്നാൽ, ഒരു അടിമയെ ഒരു സ്വതന്ത്രനോ, അല്ലെങ്കിൽ മറിച്ചോ, ഒരു സ്ത്രീയെ ഒരു പുരുഷനോ, അല്ലെങ്കിൽ മറിച്ചോ വധിച്ചുവെങ്കിലോ? ഇതിനപ്പറ്റിയൊന്നും ഇവിടെ വിവരിക്കുന്നില്ല. അതുകൊണ്ട് പണ്ഡിതന്മാർക്കിടയിൽ ഇതിന്റെ വിശദീകരണത്തിൽ അഭിപ്രായവ്യത്യാസങ്ങൾ കാണാം. ആ അഭിപ്രായങ്ങളും തെളിവുകളും ന്യായങ്ങളും ഉദ്ധരിക്കുന്ന പക്ഷം അത് കുറേ ദീർഘിച്ചുപോകുന്നത് കൊണ്ട് ഇവിടെ അതിലേക്ക് പ്രവേശിക്കുന്നില്ല. ഫിക്വ്ഹിന്റെ (കർമശാസ്ത്രത്തിന്റെ)ഗ്രന്ഥങ്ങളിലാണ് അതിന്റെ സ്ഥാനം. സൂറഃ മാഇദഃ 48 ൽ വെച്ച് ഏതാനും ചില വിവരങ്ങൾ കാണാവുന്നതുമാകുന്നു. إن شاء الله ഒരാളെ കൊല ചെയ്തത് ഒന്നിലധികം പേർ ചേർന്നുകൊണ്ടാണെങ്കിൽ, അവരെല്ലാം കൊല ശിക്ഷക്ക് ബാദ്ധ്യസ്ഥരാണെന്നത്രെ ഭൂരിപക്ഷാഭിപ്രായം. ഒരു

സംഭവത്തിൽ ഉമർ(റ) അപ്രകാരം വിധിച്ചതായി ബുഖാരി (റ) രേഖപ്പെടുത്തിയിട്ടുമുണ്ട്.

فَمَنْ عُفِيَ لَهُۥ مِنْ أَخِيهِ شَيْءٌ.... (ആർക്കെങ്കിലും തന്റെ സഹോദരനിൽ നിന്ന് വല്ലതും മാപ്പ് ചെയ്യപ്പെടുന്ന പക്ഷം, അപ്പോൾ സദാചാര മര്യാദയെ പിൻപറ്റലും, അവന് നല്ല നിലയിൽ കൊടുത്തുവീട്ടലുമാണ് വേണ്ടത്) എന്ന വാക്യത്തിൽ ഇരുഭാഗക്കാരെയും ബാധിക്കുന്ന പല സംഗതികളും അടങ്ങിയിരിക്കുന്നു. ഉദാഹരണമായി:

(1) ഒരു കൊലപാതകം നടന്നത്കൊണ്ട് ഇരുകൂട്ടരും തമ്മിലുള്ള ഇസ്‌ലാമിക സഹോദര്യ ബന്ധം മുറിഞ്ഞുപോകുന്നില്ല. 'അവന്റെ സഹോദരനിൽ നിന്ന് വല്ലതും മാപ്പ് ചെയ്യപ്പെട്ടാൽ എന്ന വാക്ക് ഇത് സൂചിപ്പിക്കുന്നു. പരസ്പരം സഹോദരൻമാരായ തുകൊണ്ട് പ്രതിക്രിയയിൽ വല്ലതും വിട്ടുകൊടുക്കേണ്ടതാണെന്നും അത് സൂചിപ്പിക്കുന്നു.

(2)കൊല്ലപ്പെട്ടവന്റെ കൈകാര്യം നടത്തുന്നവരിൽ ചിലരെങ്കിലും പ്രതിക്കൊല നടത്തുന്നതിൽ ഇളവ് നൽകുന്ന പക്ഷം ഘാതകനെ പകരം കൊലചെയ്തുകൂടാ എന്നും ഇതിൽ നിന്ന് മനസ്സിലാക്കാം. 'വല്ലതും മാപ്പ് ചെയ്യപ്പെട്ടാൽ,' എന്നാണല്ലോ അല്ലാഹു പറഞ്ഞത്.

(3) പ്രതിക്കൊലയിൽ നിന്ന് ഒഴിവാക്കപ്പെട്ടാൽ പിന്നെ സദാചാര മര്യാദയെ പിൻപറ്റലും, അവന് നല്ല നിലയിൽകൊടുത്തുതീർക്കലുമാണ് വേണ്ടത്. അതായത് സദാചാര മുറപ്രകാരമുള്ള നഷ്ടപരിഹാരം – പ്രായശ്ചിത്തം – ഘാതകന്റെ പക്ഷത്തുനിന്ന് വധിക്കപ്പെട്ടവന്റെ അവകാശികൾക്ക് കൊടുത്തുതീർക്കണം. അതിൽ വീഴ്ചയോ, തർക്കമോ നടത്തിക്കൂടാ. ഭംഗിയായും നല്ലനിലയിലും അത് നിർവ്വഹിക്കണം. എന്നിങ്ങിനെ പലതും ഈ വാക്യത്തിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്.

ഒരിക്കൽ കൊലയിൽ നിന്ന് മാപ്പ് നൽകിയിട്ട് പിന്നെയും കൊലപ്പെടുത്തുക, ചില അവകാശികൾ മാപ്പ് നൽകിയ ശേഷം മറ്റേ അവകാശികൾ കൊല നടത്തുക, പ്രായശ്ചിത്തം വാങ്ങിയിട്ട് പിന്നെയും കൊലചെയ്യുക, യഥാർത്ഥ ഘാതകനെയല്ലാതെ മറ്റാരെയെങ്കിലും കൊല്ലുക, പ്രായശ്ചിത്തത്തിന്റെ സംഖ്യയിൽ ആചാര വഴക്കത്തിൽ കവിഞ്ഞ് ആവശ്യപ്പെടുക, പ്രായശ്ചിത്തം നൽകുവാൻ നിശ്ചയിച്ചിട്ട് അത് ശരിക്ക് കൊടുത്തു തീർക്കാതിരിക്കുക മുതലായ അനീതികളെക്കുറിച്ചുള്ള താക്കീതാണ് فَمَنِ اعْتَدَىٰ بَعْدَ ذَٰلِكَ (അതിന് ശേഷം ആരെങ്കിലും അതിക്രമം പ്രവർത്തിച്ചാൽ അവന് വേദനയേറിയ ശിക്ഷയുണ്ട്) എന്ന വാക്യം. ഉദ്ദേശ്യപൂർവ്വമല്ലാതെ അബദ്ധത്തിൽ വന്നുപോകുന്ന കൊലകളിൽ പ്രായശ്ചിത്തം നൽകുകയാണ് വേണ്ടതെന്ന് സൂറത്തുന്നിസാഉ് 92-ാം വചനത്തിൽ വ്യക്തമാക്കപ്പെട്ടിരിക്കുന്നതുകൊണ്ട് കൽപിച്ചുകൂട്ടിയുള്ള കൊലയെപ്പറ്റിയാണ് ഇവിടെ പ്രസ്താവിച്ചിരിക്കുന്നതെന്ന് മനസ്സിലാക്കാവുന്നതാണ്. പ്രായശ്ചിത്തം നൂറ് ഒട്ടകമാണ് കണക്കാക്കപ്പെട്ടിരിക്കുന്നത്. അവ കൊടുത്ത് തീർക്കേണ്ടതെങ്ങിനെയാണെന്നും മറ്റുമുള്ള വിവരങ്ങൾ ഹദീഥ് ഗ്രന്ഥങ്ങളിലും ഫിക്വ്ഹ് ഗ്രന്ഥങ്ങളിലും വിശദീകരിക്കപ്പെട്ടുകാണാം.

يَٰٓأُو۟لِى ٱلْأَلْبَٰبِ (ബുദ്ധിമാൻമാരേ) എന്ന സംബോധനയോടുകൂടി 179-ാം വചനത്തിൽ, കൊലക്കുപകരം കൊല ചെയ്യുകയെന്ന നിയമത്തിലടങ്ങിയ തത്വം അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. ബുദ്ധിമാൻമാർക്കേ അത് ചിന്തിച്ചു ഗ്രഹിക്കുവാൻ കഴിയുകയുള്ളൂ-സാധാരണക്കാർക്കും ബാഹ്യാവസ്ഥമാത്രം കണക്കിലെടുക്കുന്നവർക്കും അത് വേഗത്തിൽ മനസ്സിലാക്കുവാൻ കഴിഞ്ഞെന്ന് വരികയില്ല-എന്നാണ്

ആ സംബോധന സൂചിപ്പിക്കുന്നത്. പ്രതിക്കൊല നിയമിച്ചതിൽ മനുഷ്യർക്ക് ഒരു ജീവിതമുണ്ട്-അവരുടെ ജീവന് ഒരു തരത്തിൽ രക്ഷയുണ്ട്-എന്നാണ് അല്ലാഹു പറഞ്ഞത്. ആലോചിച്ചു നോക്കുക ! ഈ നിയമം മുഖേന കൊലക്കുറ്റം സമുദായത്തിൽ കുറഞ്ഞുപോകുമെന്ന് തീർച്ചയാണ്. എന്തെങ്കിലും വിരോധമോ, സ്വാർത്ഥമോ ഉണ്ടാകുമ്പോഴേക്കും അന്യനെ വധിക്കുവാൻ പ്രേരിതരാകുന്ന ആളുകൾ-ഇത്തരക്കാർ മനുഷ്യ സമുദായത്തിൽ ദുർല്ലഭമല്ലെന്നുള്ളത് അനിഷേധ്യമത്രെ-ആ കൃത്യത്തിൽ നിന്ന് പിൻമാറുവാൻ ഈ നിയമം കാരണമാകുന്നു. ഒരിക്കൽ ഒരാളെ കൊലചെയ്തവന്, അവൻ ഒരു കഠിന ശിക്ഷക്ക് വിധേയനാകുന്നില്ലാത്തപക്ഷം, വീണ്ടും കൊല നടത്തുവാനുള്ള ധൈര്യം വർദ്ധിക്കുകയാണ് ചെയ്യുക. അവൻ കൊലശിക്ഷ അനുഭവിക്കേണ്ടി വരുന്നത് അവനെപ്പോലെയുള്ള മറ്റുള്ളവർക്കും ഒരു പാഠമായിരിക്കുമെന്നപോലെത്തന്നെ, അവന്റെ കൈക്ക് വീണ്ടും കൊല നടക്കുവാനുള്ള മാർഗം ഇല്ലാതായിത്തീരുകയും ചെയ്യുന്നു. ദശക്കണക്കിലും നൂറുകണക്കിലും ഭീമമായ കൊലകൾ നടത്തിയ ക്രൂരൻമാരെപ്പറ്റി പല പ്പോഴും നാം കേൾക്കാറുണ്ട്. ഒന്നാമത്തെ കൊലയിൽ അവന്റെ മേൽ കൊലശിക്ഷ വിധിക്കപ്പെട്ടിരുന്നുവെങ്കിൽ, അങ്ങനെ സംഭവിക്കുമായിരുന്നില്ലെന്ന് പറയേണ്ടതില്ല. മനുഷ്യപ്രകൃതിയെയും, അവന്റെ അക്രമവാസനയിൽ നിന്നും അവിവേകത്തിൽ നിന്നും അവനെ തടയുവാനുള്ള നടപടിയെയും കുറിച്ച് മനുഷ്യനെക്കാൾ അറിയുക അവന്റെ സ്രഷ്ടാവിനാണല്ലോ. അക്രമവാസനകളിൽ നിന്ന് മനുഷ്യരെ തടയുവാനുള്ള മാർഗം, കുറ്റത്തിനനുസരിച്ച് ശിക്ഷ നൽകുകയാണെന്നുള്ള അടിസ്ഥാന തത്വം സ്വീകരിക്കാത്തവർ- അവർ നിർമത നിരീശ്വരവാദികളായിരുന്നാൽ പോലും - ഉണ്ടായിരിക്കുമെന്ന് തോന്നുന്നില്ല. അല്ലെന്നു വല്ലവരും കരുതുന്നുണ്ടെങ്കിൽ അവർ വിഡ്ഢികളിൽ വിഡ്ഢികളാണെന്നേ പറയുവാനുള്ളൂ. ഈ അടിസ്ഥാന തത്വമനുസരിച്ച് പ്രായോഗികവും യുക്തവുമായ ശിക്ഷാനിയമങ്ങളാണ് അല്ലാഹു ഇസ്ലാമിന്റെ നിയമങ്ങളായി അവതരിപ്പിച്ചിരിക്കുന്നതും.

കൊലക്ക് പകരം പ്രതിക്കൊല ചെയ്യുന്നതിൽ ജാഹിലിയ്യാ കാലത്ത് പലരും അതിരുകവിഞ്ഞിരുന്നതായി മുമ്പ് പ്രസ്താവിച്ചുവല്ലോ. എന്നാൽ, അവരിൽ ചില വിഭാഗക്കാർ പ്രതിക്കൊല നടത്താതെ നഷ്ടപരിഹാരം വാങ്ങി തൃപ്തി അടഞ്ഞിരുന്നതായും പറയപ്പെടുന്നു. ഇന്ന് 'പരിഷ്കൃത രാഷ്ട്രങ്ങൾ' എന്ന് അഭിമാനിക്കുന്ന ചില നാടുകളിൽ പ്രതിക്കൊല നടത്തുന്നത് ഒരു പഴഞ്ചൻ സമ്പ്രദായമാണെന്നും, കിരാതനിയമമാണെന്നുമൊക്കെയുള്ള ഒരു ചിന്താഗതി പ്രചരിച്ചിരിക്കുന്നു. ഭൗതികവീക്ഷണഗതികളിൽ നിന്നും പൈശാചികമായ ദുഷ്പ്രേരണകളിൽ നിന്നും ഉടലെടുത്ത ഈ ചിന്താഗതി നിമിത്തം ചിലേടങ്ങളിൽ കൊലശിക്ഷ നിറുത്തൽ ചെയ്യുകയും, പകരം മറ്റു ചില ശിക്ഷകൾകൊണ്ട് മതിയാക്കുകയും ചെയ്തിരിക്കുന്നു, അതിന്റെ ഫലമോ? കൊലക്കുറ്റത്തിന്റെ വർദ്ധനവും, കൊല ചെയ്യുന്ന രൂപത്തിലുള്ള വികൃത പരിഷ്കാരങ്ങളുമല്ലാതെ മറ്റൊന്നുമല്ലതാനും! കണ്ണുള്ളവർക്കൊക്കെ കാണുവാനും, കാതുള്ളവർക്കൊക്കെ കേൾക്കുവാനും കഴിയുന്ന ഒരു പരമാർത്ഥമാണിത്. കൊലശിക്ഷ എടുത്തുകളഞ്ഞശേഷം വീണ്ടും അത് നടപ്പിലാക്കുവാൻ നിർബന്ധിതമായ രാഷ്ട്രങ്ങളും ഉണ്ട്. പഴഞ്ചനെന്നും കിരാതമെന്നും മുദ്രകുത്തപ്പെട്ട ആ ഇസ്ലാമിക ശിക്ഷാനിയമങ്ങൾ നടപ്പിലുള്ള നാട്ടിലും, പരിഷ്കൃതമെന്നും ആധുനികമെന്നും മറ്റും ഘോഷിക്കപ്പെടുന്ന ശിക്ഷാനിയമങ്ങൾ നിലവിലുള്ള നാടുകളിലും നടമാടിക്കൊണ്ടിരിക്കുന്ന കൊല, കളവ്, കവർച്ച തുടങ്ങിയ അക്രമങ്ങളുടെ കണക്കുകളൊന്ന് പരിശോധിച്ചു നോക്കിയാൽ ഈ പരമാർത്ഥം ആർക്കും ബോധ്യപ്പെടും. ഇസ്ലാമിക നിയമം നടപ്പുള്ള രാഷ്ട്രങ്ങളിൽ ഒരു കൊല്ലം പത്തിന് താഴെ കൊലകളാണ് നടക്കുന്നതെങ്കിൽ, മറ്റേതിൽ മണിക്കൂറിൽ പത്തോ നൂറോ കണ

ക്കിലായിരിക്കും കൊലപാതകങ്ങളുടെ എണ്ണം കാണുക. എന്നിട്ടും മനുഷ്യൻ കണ്ണ് തുറക്കാത്തതാണ് അൽഭുതം. (*) പക്ഷേ, സ്രഷ്ടാവിനെയും, സ്രഷ്ടാവിന്റെ നിയമങ്ങളെയും ധിക്കരിക്കുന്നവർക്ക് ഈ വക യാഥാർത്ഥ്യങ്ങൾ ഗ്രഹിക്കുവാൻ കഴിയാത്തതിൽ അൽഭുതമില്ല.

كُتِبَ عَلَيْكُمْ إِذَا حَضَرَ أَحَدَكُمُ ٱلْمَوْتُ إِن تَرَكَ خَيْرًا ٱلْوَصِيَّةُ لِلْوَٰلِدَيْنِ وَٱلْأَقْرَبِينَ بِٱلْمَعْرُوفِ ۖ

**﴿180﴾ നിങ്ങളിൽ ഒരാൾക്ക് മരണം ആസന്നമായാൽ - അവൻ വല്ല ഗുണവും [ധനവും] വിട്ടുപോകുന്നപക്ഷം - നിങ്ങളുടെ മേൽ നിയമിക്കപ്പെട്ടിരിക്കുന്നു: മാതാപിതാക്കൾക്കും, അടുത്ത ബന്ധുക്കൾക്കും (ആചാര) മര്യാദയനുസരിച്ച് 'വസ്വിയ്യത്ത്' ചെയ്യൽ.**

حَقًّا عَلَى ٱلْمُتَّقِينَ ﴿١٨٠﴾

**സൂക്ഷ്മത പാലിക്കുന്നവരുടെ മേൽ ഒരു കടമ(യത്രെ അത്).**

فَمَنۢ بَدَّلَهُۥ بَعْدَمَا سَمِعَهُۥ فَإِنَّمَآ إِثْمُهُۥ عَلَى ٱلَّذِينَ يُبَدِّلُونَهُۥٓ ۚ

**﴿181﴾ എന്നിട്ട് ആരെങ്കിലും അത് കേട്ടതിന് ശേഷം അതിനെ മാറ്റി മറിച്ചാൽ അതിന്റെ കുറ്റം അത് മാറ്റിമറിക്കുന്നവരുടെ മേൽ തന്നെയായിരിക്കും.**

إِنَّ ٱللَّهَ سَمِيعٌ عَلِيمٌ ﴿١٨١﴾

**നിശ്ചയമായും, അല്ലാഹു (എല്ലാം) കേൾക്കുന്നവനും, അറിയുന്നവനുമാകുന്നു.**

فَمَنْ خَافَ مِن مُّوصٍ جَنَفًا أَوْ إِثْمًا فَأَصْلَحَ بَيْنَهُمْ فَلَآ إِثْمَ عَلَيْهِ ۚ إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿١٨٢﴾

**﴿182﴾ എനി, 'വസ്വിയ്യത്ത്' ചെയ്യുന്ന വല്ലവനിൽ നിന്നും (ഏതെങ്കിലും) ഒരു തെറ്റോ കുറ്റമോ (ഉണ്ടായതായി) ആരെങ്കിലും ഭയപ്പെട്ടിട്ട് അവരുടെ [വസ്വിയ്യത്ത് ചെയ്യപ്പെടുന്നവരുടെ] ഇടയിൽ അവൻ നന്നാക്കിത്തീർത്താൽ, അവന്റെ മേൽ (അതിൽ) കുറ്റമില്ല. നിശ്ചയമായും, അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

---

***(*) വാഷിംഗ്ടനിൽ നിന്നുള്ള ഒരു വാർത്തയിൽ, ലോകത്തിലെ ഏറ്റവും പരിഷ്കൃതവും സമ്പന്നരാഷ്ട്രവുമായ അമേരിക്കയിൽ കഴിഞ്ഞവർഷം 12,000 ആളുകൾ - അതായത് ദിനംപ്രതി 32പേർ- കൊല്ലപ്പെട്ടതായി 'മലയാള മനോരമ' ദിനപത്രം അതിന്റെ 10. 07. 1978ലെ ലക്കത്തിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.***

﴾180﴿ كُتِبَ നിയമിക്ക (രേഖപ്പെടുത്ത)പ്പെട്ടിരിക്കുന്നു عَلَيْكُمْ നിങ്ങളുടെ മേൽ إِذَا حَضَرَ ആസന്നമായാൽ أَحَدَكُمُ നിങ്ങളിൽ ഒരുവന് الْمَوْتُ മരണം إِن تَرَكَ അവൻ വിട്ടു (ബാക്കിയാക്കി) പോകുന്നപക്ഷം خَيْرًا വല്ല ഗുണവും, നല്ലതിനെ الْوَصِيَّةُ വസ്വിയ്യത്ത് (ഒസ്യത്ത്) ചെയ്യൽ, മരണപത്രം لِلْوَالِدَيْنِ മാതാപിതാക്കൾക്ക് وَالْأَقْرَبِينَ അടുത്ത ബന്ധുക്കൾക്കും بِالْمَعْرُوفِ ആചാരമനുസരിച്ച്, മര്യാദപ്രകാരം حَقًّا കടമ, മുറ عَلَى الْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവരുടെ (ഭയഭക്തമാരുടെ) മേൽ ﴾181﴿ فَمَنْ എന്നിട്ട് (എന്നാൽ) ആരെങ്കിലും بَدَّلَهُ അതിനെ മാറ്റി മറിച്ചു, ഭേദഗതി വരുത്തി بَعْدَ ശേഷം, പിറകെ مَا سَمِعَهُ അതവൻ കേട്ടതിന്റെ فَإِنَّمَا إِثْمُهُ എന്നാലതിന്റെ കുറ്റം (തന്നെ- മാത്രം) عَلَى الَّذِينَ യാതൊരുവരുടെ മേൽ يُبَدِّلُونَهُ അവർ അതിനെ മാറ്റി മറിക്കും إِنَّ اللَّهَ നിശ്ചയമായും അല്ലാഹു سَمِيعٌ കേൾക്കുന്നവനാണ് عَلِيمٌ അറിയുന്നവനാണ് ﴾182﴿ فَمَنْ خَافَ എന്നാൽ ആരെങ്കിലും ഭയപ്പെട്ടാൽ مِن مُّوصٍ വല്ല വസ്വിയ്യത്തുകാരനിൽ (വസ്വിയ്യത്തുചെയ്യുന്ന ഒരാളിൽ) നിന്ന് جَنَفًا വല്ല ചായ്‌വും, മറിവും, أَوْ إِثْمًا അല്ലെങ്കിൽ തെറ്റ്, പാപം فَأَصْلَحَ എന്നിട്ട് അവൻ നന്നാക്കി بَيْنَهُمْ അവർക്കിടയിൽ فَلَا إِثْمَ എന്നാൽ കുറ്റമില്ല عَلَيْهِ അവന്റെ മേൽ, إِنَّ اللَّهَ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَّحِيمٌ കരുണാനിധിയാണ്.

---

خَيْر (ഗുണം അഥവാ നന്മ) കൊണ്ട് ഇവിടെ ധനമാണ് വിവക്ഷ. ധനത്തെ ഉദ്ദേശിച്ചു അറബികൾക്കിടയിൽ ആ വാക്ക് ഉപയോഗിക്കപ്പെടാറുണ്ട്. മലയാള ഭാഷക്കാരായ നമ്മുടെ ഇടയിലും ധനത്തെ ഉദ്ദേശിച്ചു 'ഗുണം' എന്ന് പറയാറുണ്ടല്ലോ. എന്നാൽ, നാമമാത്രമായ അൽപം വല്ലതിനെയും ഉദ്ദേശിച്ചു ഈ വാക്ക് ഉപയോഗിക്കാറില്ലെന്നും ഒരു ധനികൻ എന്ന് പറയപ്പെടത്തക്കവണ്ണം കുറച്ചധികം വല്ലതും ഉണ്ടാകുമ്പോഴേ ആ വാക്ക് പറയാറുള്ളുവെന്നും, അതുകൊണ്ട് എല്ലാവർക്കും ഈ വസ്വിയ്യത്ത് ബാധകമല്ല- അൽപം വകയും കഴിവും ഉള്ളവർക്കേ നിർബന്ധമുള്ളൂ- എന്നും ചില പണ്ഡിതൻമാർ അഭിപ്രായപ്പെട്ടിരിക്കുന്നു. مَعْرُوف (മര്യാദ) എന്ന വാക്കിന്റെ അർത്ഥവും ഉദ്ദേശ്യവും കഴിഞ്ഞ വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചു കഴിഞ്ഞിട്ടുണ്ട്.

ഈ വചനങ്ങളിൽ പ്രസ്താവിച്ചതിന്റെ സാരം ഇങ്ങനെ മനസ്സിലാക്കാം: അൽപം ധനം കൈവശമുള്ള ആളുകൾ ആസന്നമരണരാകുമ്പോൾ- മരണം അടുത്തിരിക്കുന്നുവെന്ന് തോന്നിക്കുന്ന രോഗമോ മറ്റോ സംഭവിക്കുമ്പോൾ- തങ്ങളുടെ മാതാപിതാക്കൾക്കും, അടുത്ത കുടുംബബന്ധമുള്ളവർക്കും സാധാരണ നിലക്ക് മര്യാദയായി ഗണിക്കപ്പെടുന്ന തോതിൽ തന്റെ ധനത്തിൽ നിന്ന് കൊടുക്കുവാൻ വസ്വിയ്യത്ത് ചെയ്യുന്നത് സത്യവിശ്വാസികളുടെ മേൽ കടമയാകുന്നു. അല്ലാഹുവിന്റെ വിധിവിലക്കുകൾ സൂക്ഷിച്ചുപോരുന്ന ഭയഭക്തൻമാരെ സംബന്ധിച്ചിടത്തോളം ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു കടമയാണത്. വസ്വിയ്യത്ത് ശരിക്ക് കേട്ട് മനസ്സിലാക്കിയ ശേഷം, സാക്ഷികളിലോ, വസ്വിയ്യത്ത് പ്രകാരം ധനം ലഭിക്കേണ്ടവരിലോ ആരെങ്കിലും അതിന്റെ യഥാരൂപത്തിന് വല്ല വ്യത്യാസവും വരുത്തുന്ന പക്ഷം, അതിന്റെ കുറ്റം അവർക്കായിരിക്കും. വസ്വിയ്യത്ത് ചെയ്തവന് അതുകൊണ്ട് കുറ്റമൊന്നും ബാധിക്കുവാനില്ല. യഥാർത്ഥ കുറ്റക്കാർ ആരാ

ണെന്നുള്ളത് അല്ലാഹുവിന് നല്ലവണ്ണം അറിയുന്നതാണല്ലോ. എനി, ഒരാളുടെ വസ്വിയ്യത്തിൽ മര്യാദകേടായി വല്ലതും വന്നുപോകുകയോ, കുറ്റകരമായ വല്ലതും ഉൾപ്പെടുത്തപ്പെടുകയോ ചെയ്തതായി കണ്ടാൽ, അത് മനസ്സിലാക്കിയവർ ആ തെറ്റുകുറ്റം പരിഹരിക്കുമാറ് വസ്വിയ്യത്തിന്റെ അവകാശികൾക്കിടയിൽ യോജിപ്പുണ്ടാക്കി നന്നാക്കി വിടുന്നതിന് വിരോധമില്ലതാനും. അത് നല്ലതും കൂടിയാണ്. അല്ലാഹുവിങ്കൽ നിന്നുള്ള പാപമോചനവും കാരുണ്യവും അവർക്ക് സിദ്ധിച്ചേക്കുന്നതുമാണ്.

സൂറത്തുന്നിസാഇൽ അനന്തരാവകാശ നിയമങ്ങൾ സവിശദം വിവരിച്ചുകൊണ്ടുള്ള കൽപനകൾ അവതരിക്കുന്നതിന് മുമ്പ് അവതരിച്ചതാണ് ഈ വചനങ്ങൾ. അനന്തരാവകാശികൾ ആരെല്ലാമാണെന്നും, ഓരോരുത്തരുടെയും അവകാശം ഇന്നിന്ന പ്രകാരമാണെന്നും അവിടെ വിവരിച്ചിരിക്കുന്നതുപോലെ വസ്വിയ്യത്തിനെക്കുറിച്ച് ഇവിടെ വിശദമായി വിവരിച്ചിട്ടില്ല. ധനത്തിന്റെ എത്രഭാഗം വസ്വിയ്യത്ത് ചെയ്യണമെന്നോ, ഓരോരുത്തർക്കും എത്ര വീതം നൽകണമെന്നോ, മാതാപിതാക്കൾക്ക് പുറമെ പറഞ്ഞ അടുത്ത ബന്ധുക്കളിൽ ആരൊക്കെ ഉൾപ്പെടുമെന്നോ നിർണയിക്കപ്പെട്ടിട്ടുമില്ല. 'മര്യാദയനുസരിച്ച് ( بِالْمَعْرُوف )' എന്ന് മാത്രമേ പറഞ്ഞിട്ടുള്ളൂ. അനന്തരാവകാശികൾക്കെല്ലാം അനന്തരാവകാശ നിയമപ്രകാരം അവരവരുടെ അവകാശങ്ങൾ നിശ്ചയിക്കപ്പെട്ടുകഴിഞ്ഞിട്ടുള്ളതുകൊണ്ട് അനന്തരാവകാശികൾക്ക് മേലിൽ വസ്വിയ്യത്ത് പാടില്ലെന്ന് താഴെ ഉദ്ധരിക്കുന്നതുപോലെയുള്ള ഹദീഥുകളിൽ വന്നിട്ടുമുണ്ട്. ഇതെല്ലാം കാരണമായി, ഈ വചനങ്ങളിൽ കൽപിക്കപ്പെട്ട വസ്വിയ്യത്തിന്റെ വിധിയെപ്പറ്റി പണ്ഡിതൻമാർക്കിടയിൽ ഒന്നിലധികം അഭിപ്രായങ്ങളാണുള്ളത്. അവ ശരിക്ക് പരിശോധിക്കുന്ന പക്ഷം, ചില വിശദാംശങ്ങളൊഴിച്ച് ബാക്കിയുള്ളതിലെല്ലാം അവ പരസ്പരം വിരുദ്ധങ്ങളാകുന്നില്ലെന്നും, സാങ്കേതികമായ ചില സമീപനങ്ങളിൽ നിന്നുൽഭവിച്ചവയാണ് ആ അഭിപ്രായങ്ങളെന്നും കാണാവുന്നതാകുന്നു. الله اعلم

ഭൂരിപക്ഷം പണ്ഡിതൻമാരുടെയും, പ്രധാനപ്പെട്ട പല ക്വുർആൻ വ്യാഖ്യാതാക്കളുടെയും അഭിപ്രായം. അനന്തരാവകാശത്തിന്റെ ആയത്തുകൾ അവതരിച്ചതോടുകൂടി വസ്വിയ്യത്തിന്റെ നിർബന്ധം കാലഹരണപ്പെട്ടു (മൻസൂഖായി) പോയിട്ടുണ്ട് എന്നാകുന്നു. മേൽ സൂചിപ്പിച്ച വസ്തുതകൾക്ക് പുറമെ, ഇവർക്കുള്ള പ്രധാന തെളിവുകൾ താഴെ കാണുന്നതുപോലെയുള്ള ഹദീഥുകളാണ്:

(1) ഒരു പ്രസംഗത്തിൽ നബി ﷺ ഇപ്രകാരം പറഞ്ഞതായി അംറുബ്നുഖാരിജ: (റ) ഉദ്ധരിച്ചിരിക്കുന്നു: 'നിശ്ചയമായും, എല്ലാ അനന്തരാവകാശികൾക്കും അവരുടെ അവകാശം (ഓഹരി) കൊടുത്തുകഴിഞ്ഞിട്ടുണ്ട്. അതിനാൽ, ഒരു അനന്തരാവകാശിക്കും വസ്വിയ്യത്തില്ല.' (അ; ജ; ബ; ദാ.) അൽപം ചില അക്ഷരവ്യത്യാസങ്ങളോടുകൂടിയാണെങ്കിലും ഈ ആശയം വ്യക്തമാക്കുന്ന ഹദീഥുകളും, മഹാൻമാരിൽ നിന്നുള്ള രിവായത്തുകളും വേറെയും പലരും ഉദ്ധരിച്ചിട്ടുണ്ട്. ഹദീഥാണെങ്കിൽ ന്യൂനതകളില്ലാത്തതുമാകുന്നു.

(2) സഅ്ദുബ്നു അബീവക്ക്വാസ് (റ) രോഗ ശയ്യയിലായിരുന്നപ്പോൾ, തനിക്ക് കുറേ ധനമുണ്ടെന്നും, നേരേ അവകാശിയായി ഒരു മകൾ മാത്രമേ ഉള്ളുവെന്നും പറഞ്ഞുകൊണ്ട് തന്റെ ധനത്തിന്റെ മൂന്നിൽ രണ്ടംശം വസ്വിയ്യത്തായി നൽകാമോ എന്ന് നബിﷺയോട് അദ്ദേഹം ചോദിക്കുകയുണ്ടായി. അത് പാടില്ലെന്ന് നബിﷺ പറഞ്ഞു. എന്നാൽ പകുതി ആകാമോ എന്ന് അദ്ദേഹം ചോദിച്ചു. അതും നബിﷺ അനുവദിച്ചില്ല. എന്നാൽ

മൂന്നിൽ ഒരംശം ആകാമോ എന്ന് അദ്ദേഹം ചോദിച്ചു. അപ്പോൾ നബിﷺ ഇങ്ങനെ പറഞ്ഞു: 'എന്നാൽ മൂന്നിലൊന്ന്. മൂന്നിലൊന്ന് തന്നെ ധാരാളമാണ്. തന്റെ അനന്തരാവകാശികളെ ജനങ്ങളോട് കൈകാട്ടുന്നവരായി വിട്ടുപോകുന്നതിനെക്കാൾ തനിക്ക് ഉത്തമം, അവരെ ധനികരായി വിട്ടുപോകുന്നതാകുന്നു.' ഈ സംഭവം ബുഖാരിയും, മുസ്ലിമും (റ) രേഖപ്പെടുത്തിയിട്ടുള്ളതാണ്.

അനന്തരാവകാശ നിയമപ്രകാരം സ്വത്തിന് അവകാശികളായിരിക്കുന്നവരെ സംബന്ധിച്ചിടത്തോളം വസ്വിയ്യത്തിന്റെ നിയമം ദുർബ്ബലപ്പെട്ടുപോയിട്ടുണ്ടെന്നും, അവകാശികളല്ലാതായിത്തീരുന്ന മാതാപിതാക്കളെയും അടുത്ത കുടുംബങ്ങളെയും സംബന്ധിച്ചിടത്തോളം വസ്വിയ്യത്തിന്റെ നിയമം നിലവിലുണ്ടെന്നുമാണ് മറ്റൊരു അഭിപ്രായം. വിമതസ്ഥരായതുകൊണ്ടോ, സ്വത്തുടമയെ വധിച്ചതുകൊണ്ടോ മാതാപിതാക്കൾക്ക് നിയമപ്രകാരം അനന്തരാവകാശം ലഭിക്കാതെ വരാം. കൂടുതൽ അടുത്ത കുടുംബാംഗങ്ങൾ ഉള്ള കാരണത്താൽ അവരെക്കാൾ അകന്ന കുടുംബാംഗങ്ങൾക്കും അവകാശം കിട്ടാതെ വരാം. അതോടുകൂടി അവർ ദരിദ്രരും ജീവിത ക്ളേശം അനുഭവിക്കുന്നവരും ആയിരിക്കാം. ഇങ്ങനെയുള്ള അവസരങ്ങളിൽ ഈ മാതാപിതാക്കൾക്കും കുടുംബങ്ങൾക്കും വസ്വിയ്യത്ത് ചെയ്യേണ്ടതുണ്ടെന്നും, അനന്തരാവകാശം ലഭിക്കുന്ന ആർക്കും വസ്വിയ്യത്ത് നിർബന്ധമില്ലെന്നുമാണ് ഈ അഭിപ്രായക്കാരുടെ പക്ഷം. വസ്വിയ്യത്തിന്റെ കൽപന ഒരു നിർബന്ധ നിയമമല്ലെന്ന അടിസ്ഥാനത്തിലാണ് ഈ അഭിപ്രായം. അനന്തരാവകാശ നിയമംകൊണ്ട് വസ്വിയ്യത്തിന്റെ നിയമം ദുർബലപ്പെടുത്തപ്പെടുകയല്ല ചെയ്തിരിക്കുന്നതെന്നും, വസ്വിയ്യത്തിന്റെ നിയമം പ്രാവർത്തികമാക്കുന്നതിന്റെ ഒരു വിശദീകരണം മാത്രമാണ് അനന്തരാവകാശ നിയമങ്ങളെന്നുമാണ് വേറെ ചിലർ പറയുന്നത്. ഇത് അർത്ഥവത്തായ ഒരഭിപ്രായമായി തോന്നുന്നില്ല.

മേൽ കണ്ട അഭിപ്രായങ്ങളും, അവയുടെ ഏതാനും തെളിവുകളും ചൂണ്ടക്കാട്ടിയ ശേഷം ഇബ്നു കഥീർ (റ) ചെയ്ത ഒരു പ്രസ്താവന ശ്രദ്ധേയമാകുന്നു. അതിങ്ങനെ ഉദ്ധരിക്കാം: വസ്വിയ്യത്തിന്റെ നിയമം ഒരു നിർബന്ധിത നിയമം തന്നെ ആയിരുന്നുവെന്നാണ് ചിലർ പറയുന്നത്. അതുതന്നെയാണ് ആയത്തിന്റെ വാചകങ്ങളിൽ നിന്ന് വ്യക്തമാകുന്നതും. അപ്പോൾ, ക്വുർആൻ വ്യാഖ്യാതാക്കളിൽ അധികമാളുകളും ഫുക്വഹാക്കളിൽ കാര്യപ്പെട്ടവരായ ആളുകളും പറയുന്നത് പോലെ, ഇത്– വസ്വിയ്യത്തിന്റെ ഈ ആയത്ത്– അനന്തരാവകാശത്തിന്റെ ആയത്ത് മുഖേന 'മൻസൂഖാ'യി (കാലഹരണപ്പെട്ടതായി)രിക്കണമെന്ന് തീർച്ചപ്പെടുന്നു. കാരണം, അനന്തരാവകാശികളായി വരുന്ന മാതാപിതാക്കൾക്കും അടുത്ത കുടുംബങ്ങൾക്കും വസ്വിയ്യത്ത് ചെയ്യുന്നതിന്റെ നിർബന്ധം ദുർബ്ബലപ്പെട്ടുപോയിട്ടുണ്ട് എന്ന് 'ഇജ്മാഉ്' (പണ്ഡിതൻമാരുടെ ഏകോപിച്ച അഭിപ്രായം) ഉള്ളതാകുന്നു. അത്രയുമല്ല, 'എല്ലാ അനന്തരാവകാശികൾക്കും അവരുടെ അവകാശം അല്ലാഹു കൊടുത്തിട്ടുണ്ട്. എനി ഒരു അനന്തരാവകാശിക്കും വസ്വിയ്യത്തില്ല' എന്ന് മേലുദ്ധരിച്ച ഹദീഥ്മൂലം അത് വിരോധിക്കപ്പെടുകയും ചെയ്തിരിക്കുന്നു. അപ്പോൾ, അനന്തരാവകാശത്തിന്റെ ആയത്ത് ഒരു സ്വതന്ത്ര നിയമം തന്നെയാകുന്നു. (അത് വസ്വിയ്യത്തിന്റെ വിശദീകരണമല്ല) അനന്തരാവകാശത്തിന്റെ ഓഹരിയും പങ്കുള്ളവർക്ക് അല്ലാഹു നിശ്ചയിച്ചുകൊടുത്ത ഒരു നിർബന്ധ വിധിയുമാണത്. അത് മുഖേന വസ്വിയ്യത്തിന്റെ ഈ വിധി പാടെ നിറുത്തൽ ചെയ്യപ്പെട്ടിരിക്കുന്നു. എനി, അനന്തരാവകാശികളല്ലാത്ത അടുത്ത ബന്ധുക്കളുടെ കാര്യമാണ് ബാക്കിയുള്ളത്. അവർക്ക് സ്വത്തിന്റെ മൂന്നിലൊരുഭാഗത്തിൽ നിന്ന് വസ്വിയ്യത്ത് ചെയ്യുന്നത് ഒരു വേണ്ടപ്പെട്ട കാര്യവുമാകുന്നു. ഈ ആയത്തിന്റെ സാരം വ്യാപകമാണെന്നുള്ളതിന് പുറമെ, ഇബ്നു ഉമർ (റ)ൽ നിന്ന് ബുഖാ

രിയിലും മുസ്ലിമിലും ഇപ്രകാരം രേഖപ്പെടുത്തിയിട്ടുള്ളതും ഇതിന് തെളിവാകുന്നു. അതായത് 'ഒരാൾക്ക് വസ്വിയ്യത്ത് ചെയ്യത്തക്ക വല്ലതും ഉണ്ടെങ്കിൽ അത് തന്റെ അടുക്കൽ എഴുതിവെക്കപ്പെടാതെ രണ്ട് രാത്രി കഴിച്ചുകൂട്ടാതിരിക്കൽ അവന്റെ കടമയാണ് എന്ന് റസൂൽﷺ പറഞ്ഞിരിക്കുന്നു.' ഇബ്നു ഉമർ (റ) പറയുകയാണ്: 'റസൂൽﷺ ഇത് പറയുന്നത് കേട്ടതുമുതൽ ഒരു രാത്രി പോലും എന്റെ വസ്വിയ്യത്ത് എന്റെ അടുക്കൽ എഴുതിവെക്കപ്പെടാതെ ഉണ്ടായിട്ടില്ല.' അടുത്ത ബന്ധുക്കൾക്ക് നന്മയും ഗുണവും ചെയ്തുകൊടുക്കുന്നത് സംബന്ധിച്ച് ആയത്തുകളും ഹദീഥുകളും വളരെ അധികമുണ്ടുതാനും.' ( ابن كثير )

ഒരാളുടെ ധനം എത്ര കുറച്ചോ അധികമോ ആയിരുന്നാലും അയാളുടെ അവകാശികൾ ആരൊക്കെയാണെന്നും ഓരോരുത്തർക്കും അവകാശപ്പെട്ടത് എത്രയാണെന്നും അനന്തരാവകാശ നിയമപ്രകാരം വ്യവസ്ഥ ചെയ്യപ്പെട്ടിരിക്കുന്നു. വസ്വിയ്യത്തും കടവും ഉണ്ടെങ്കിൽ അത് രണ്ടും കഴിച്ച് ബാക്കി മാത്രമേ അവകാശികൾക്ക് ഭാഗിക്കാവൂ എന്നും ക്വുർആൻ വ്യക്തമാക്കിയിട്ടുണ്ട്. എന്നാൽ, വസ്വിയ്യത്ത് ആർക്കെല്ലാം എത്ര വീതം വേണമെന്ന് ആയത്തിലും ഹദീഥിലും നിർണയിക്കപ്പെട്ടിട്ടുമില്ല. കവിഞ്ഞപക്ഷം ആകെയുള്ള സ്വത്തിന്റെ മൂന്നിലൊരംശം മാത്രമേ വസ്വിയ്യത്ത് ചെയ്യാവൂ എന്ന് മുകളിൽ സഅ്ദുബ്നുഅബീവക്ക്വാസ് (റ)ന്റെ സംഭവത്തിൽ നബിﷺ കൽപിക്കുകയും ചെയ്തിരിക്കുന്നു. മേൽ ചൂണ്ടിക്കാട്ടിയ എല്ലാ വസ്തുതകളും തെളിവുകളും പരിശോധിക്കുമ്പോൾ വസ്വിയ്യത്തിനെ സംബന്ധിച്ച് ഇത്രയും കാര്യങ്ങൾ നമുക്ക് മനസ്സിലാക്കാൻ കഴിയുന്നതാണ്:-

(1) അനന്തരാവകാശ നിയമ പ്രകാരം സ്വത്തവകാശം ലഭിക്കുന്ന കുടുംബാംഗങ്ങൾക്ക് പ്രത്യേകമായി വസ്വിയ്യത്ത് ചെയ്യേണ്ടതില്ല. അത് പാടില്ലാത്തതുമാകുന്നു.

(2) സ്വത്തവകാശം കിട്ടുന്നവരിൽ തന്നെ കൂടുതൽ ദാരിദ്ര്യവും ബുദ്ധിമുട്ടുമുള്ളവർക്ക് അവരുടെ ആ പ്രത്യേകത കണക്കിലെടുത്തുകൊണ്ട് വല്ലതും വസ്വിയ്യത്ത് ചെയ്യുന്നപക്ഷം, അത് മറ്റുള്ള അവകാശികളുടെ സമ്മതത്തോടുകൂടി ആയിരിക്കേണ്ടതാണ്. ചില ഹദീഥുകളിൽ ഇത് വ്യക്തമാക്കപ്പെട്ടിട്ടുമുണ്ട്.

(3) സ്വത്തവകാശം ലഭിക്കാത്ത അടുത്ത ബന്ധുക്കൾക്ക് വല്ലതുമൊക്കെ വസ്വിയ്യത്ത് ചെയ്യൽ എല്ലാവരുടെയും ധാർമികമായ കടമയാകുന്നു. ഈ കടമയെകുറിച്ച് നീതിന്യായ കോടതിയിൽ നിയമപരമായി ചോദ്യം ചെയ്യപ്പെടാവതല്ലെങ്കിലും ഒഴിച്ചുകൂടാത്ത ഒരു ബാധ്യതയാണ്. സൂക്ഷ്മതയുള്ള ഭയഭക്തൻമാരുടെ മേൽ കടമയാണത് (حَقًّا عَلَى الْمُتَّقِينَ) എന്ന വാക്യത്തിൽ നിന്ന് ഇതിന്റെ ഗൗരവം മനസ്സിലാക്കാം.

(4) ധനത്തിന്റെ തോതും, അടുത്ത ബന്ധുക്കളുടെ സ്ഥിതിഗതികളും കണക്കിലെടുത്തുകൊണ്ടായിരിക്കണം വസ്വിയ്യത്ത്. അതിൽ പക്ഷഭേദം വരുത്താതെ സൂക്ഷിക്കുകയും ചെയ്യേണ്ടതാണ്. വസ്വിയ്യത്ത് ആചാരമര്യാദയനുസരിച്ച് ( بِالْمَعْرُوف ) ആയിരിക്കണമല്ലോ.

(5) ആകെ സ്വത്തിന്റെ മൂന്നിലൊരംശത്തിൽ ഒതുങ്ങി നിൽക്കണം വസ്വിയ്യത്ത്. ഒരു കാരണത്താലും അതിൽ കവിയുവാൻ പാടില്ലെന്ന് നബിﷺയുടെ ഹദീഥിൽ നിന്ന് വ്യക്തമാണ്.

വസ്വിയ്യത്തിന്റെ പ്രാധാന്യത്തെ സംബന്ധിച്ച് ക്വുർആനിലും ഹദീഥിലും വളരെ അധികം പ്രസ്താവിക്കപ്പെട്ടിട്ടുണ്ടെങ്കിലും മുസ്ലിം സമുദായമദ്ധ്യേ ഈ വിഷയത്തിൽ വളരെ അലസതയും അവഗണനയുമാണുള്ളത്. വസ്വിയ്യത്ത് ചെയ്യുന്നവരിൽ പോലും

ചിലർ അവകാശികളെ തോൽപിക്കുക മുതലായ ചില ദുരുദ്ദേശ്യങ്ങൾ വെച്ചുകൊണ്ട് അത് ചെയ്യുന്നവരും ദുർലഭമല്ല. ഇത്തരം സമ്പ്രദായങ്ങളിൽ നിന്നാണ് ഇസ്ലാമിന്റെ ഗുണകാംക്ഷികളായി ചമയുകയും, യഥാർത്ഥത്തിൽ ഇസ്ലാമിക നിയമങ്ങളെ മാറ്റിമറിക്കുവാൻ യത്നിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന ചില പിൻതിരിപ്പൻമാർ മുതലെടുത്ത് വരുന്നത്. ഒരാളുടെ ജീവിതകാലത്ത് അയാളുടെ ഒരു പുത്രൻ മരണപ്പെട്ടാൽ, മറ്റു ജീവിച്ചിരിപ്പുള്ള പുത്രൻമാരെപ്പോലെ ആ മരണപ്പെട്ട പുത്രന്റെ മക്കൾക്കും- സ്വത്തുടമയുടെ നേരെ പുത്രൻമാരുള്ളപ്പോൾ തന്നെ പൗത്രൻമാർക്കും- സ്വത്തവകാശം നൽകപ്പെടാത്തത് അനന്തരാവകാശ നിയമത്തിലെ ഒരു അനീതിയാണെന്നും, അനാഥരായ ആ പൗത്രരോട് ചെയ്യുന്ന അക്രമമാണെന്നും, ഈ നിയമം തിരുത്തേണ്ടതാണെന്നും മറ്റും അവർ ജൽപിക്കുന്നു. ഇസ്ലാമിന്റെ പേരിൽ ഈ അപവാദം പുറപ്പെടുവിക്കുന്ന ആ ആളുകൾ ഒരു യഥാർത്ഥം വിസ്മരിച്ചിരിക്കുകയാണ്. ഒരാൾ മരണപ്പെടുമ്പോൾ ജീവിച്ചിരിപ്പുള്ളവരിൽ അയാളുമായി കൂടുതൽ അടുപ്പവും ബന്ധവുമുള്ളവർ ആരാണെന്ന അടിസ്ഥാനത്തിലാണ് അനന്തരാവകാശം സ്ഥാപിക്കപ്പെട്ടിരിക്കുന്നത്. ദാരിദ്ര്യമോ ധനമോ, കഴിവോ കഴിവുകേടോ അതിൽ പരിഗണിക്കപ്പെട്ടിട്ടില്ല. നേരെ മറിച്ച് വസ്വിയ്യത്തിലാകട്ടെ, അക്കാര്യങ്ങളാണ് പ്രധാനമായും പരിഗണിക്കപ്പെട്ടിരിക്കുന്നതും. അതുകൊണ്ടാണ് ഇന്നിന്നവർക്ക് ഇത്രവീതം എന്ന് കണക്കാക്കാതെ മര്യാദയും സദാചാരവുമനുസരിച്ചായിരിക്കണം വസ്വിയ്യത്ത് എന്ന് കൽപിച്ചിരിക്കുന്നതും. അല്ലാഹുവും അവന്റെ റസൂലും പഠിപ്പിച്ചു തന്ന മുറപ്രകാരം അനന്തരാവകാശനിയമവും, വസ്വിയ്യത്ത് നിയമവും സമുദായം കൈകാര്യം ചെയ്യാത്തതിൽ നിന്നാണ് ഇത്തരക്കാർക്ക് ഇസ്ലാമിന്റെ പേരിൽ ആരോപണങ്ങൾ ഉന്നയിക്കുവാൻ ഇടവന്നതും, വരുന്നതുമെന്ന് മുസ്ലിം സമുദായം ഓർക്കേണ്ടിയിരിക്കുന്നു.

## വിഭാഗം - 23

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ كُتِبَ عَلَيْكُمُ ٱلصِّيَامُ كَمَا كُتِبَ عَلَى ٱلَّذِينَ مِن قَبْلِكُمْ لَعَلَّكُمْ تَتَّقُونَ ﴿١٨٣﴾

**﴾183﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങളുടെ മുമ്പുള്ളവരുടെ മേൽ നിയമിക്കപ്പെട്ടതുപോലെ, നിങ്ങളുടെ മേലും നോമ്പ് നോൽക്കൽ നിയമിക്കപ്പെട്ടിരിക്കുന്നു; നിങ്ങൾ സൂക്ഷ്മത പാലിച്ചേക്കാം.**

أَيَّامًا مَّعْدُودَٰتٍ ۚ

**﴾184﴿ (അതെ) എണ്ണപ്പെട്ട (അൽപം) ചില ദിവസങ്ങളിൽ.**

فَمَن كَانَ مِنكُم مَّرِيضًا أَوْ عَلَىٰ سَفَرٍ فَعِدَّةٌ مِّنْ أَيَّامٍ أُخَرَ ۚ

**എന്നാൽ, നിങ്ങളിൽ ആരെങ്കിലും രോഗിയോ, യാത്രയിലോ ആയിരുന്നാൽ, അപ്പോൾ, മറ്റു ദിവസങ്ങളിൽനിന്ന് (അത്ര) എണ്ണം (പൂർത്തിയാക്കണം)**

وَعَلَى ٱلَّذِينَ يُطِيقُونَهُۥ فِدْيَةٌ

**അതിന് (ഞെരുങ്ങി) സാധിപ്പുണ്ടാകുന്നവരുടെ മേൽ (അവർ നോമ്പു**

طَعَامُ مِسْكِينٍ ۖ فَمَن تَطَوَّعَ خَيْرًا فَهُوَ خَيْرٌ لَّهُۥ ۚ

നോൽക്കാതിരുന്നാൽ) തെണ്ടം- ഒരു സാധുവിന്റെ ഭക്ഷണം- (കടമ) ഉണ്ടായിരിക്കും. എന്നാൽ, ആരെങ്കിലും ഒരു നന്മ സ്വമേധയാ ചെയ്യുന്നതായാൽ അതവന് ഉത്തമമത്രെ.

وَأَن تَصُومُوا۟ خَيْرٌ لَّكُمْ ۖ إِن كُنتُمْ تَعْلَمُونَ ﴿١٨٤﴾

നിങ്ങൾ നോമ്പുനോൽക്കുന്നതാകട്ടെ, നിങ്ങൾക്ക് (കൂടുതൽ) ഉത്തമമാകുന്നു; നിങ്ങൾക്ക് അറിയാവുന്നതാണെങ്കിൽ.

شَهْرُ رَمَضَانَ ٱلَّذِىٓ أُنزِلَ فِيهِ ٱلْقُرْءَانُ هُدًى لِّلنَّاسِ وَبَيِّنَـٰتٍ مِّنَ ٱلْهُدَىٰ وَٱلْفُرْقَانِ ۚ

﴾185﴿ 'റമദ്വാൻ' മാസം ക്വുർആൻ അവതരിപ്പിക്കപ്പെട്ടിട്ടുള്ളതാ(യ മാസമാ)കുന്നു;- മനുഷ്യർക്ക് സൻമാർഗദർശകമായും, മാർഗദർശനവും (സത്യാസത്യ) വിവേചനവുമാകുന്ന വ്യക്തമായ തെളിവുകളായുംകൊണ്ട്.

فَمَن شَهِدَ مِنكُمُ ٱلشَّهْرَ فَلْيَصُمْهُ ۖ وَمَن كَانَ مَرِيضًا أَوْ عَلَىٰ سَفَرٍ فَعِدَّةٌ مِّنْ أَيَّامٍ أُخَرَ ۗ

ആകയാൽ, നിങ്ങളിൽ ആർ (ആ) മാസത്തിൽ ഹാജറുണ്ടായോ അവൻ, അതിൽ നോമ്പുനോറ്റുകൊള്ളട്ടെ. ആരെങ്കിലും രോഗിയോ, യാത്രയിലോ ആയിരുന്നാൽ, മറ്റു ദിവസങ്ങളിൽ നിന്ന് (അത്ര) എണ്ണം (പൂർത്തിയാക്കണം).

يُرِيدُ ٱللَّهُ بِكُمُ ٱلْيُسْرَ وَلَا يُرِيدُ بِكُمُ ٱلْعُسْرَ

അല്ലാഹു, നിങ്ങളിൽ എളുപ്പത്തെ [സൗകര്യത്തെ] ഉദ്ദേശിക്കുന്നു; നിങ്ങളിൽ അവൻ ഞെരുക്കത്തെ ഉദ്ദേശിക്കുന്നുമില്ല.

وَلِتُكْمِلُوا۟ ٱلْعِدَّةَ وَلِتُكَبِّرُوا۟ ٱللَّهَ عَلَىٰ مَا هَدَىٰكُمْ وَلَعَلَّكُمْ تَشْكُرُونَ ﴿١٨٥﴾

നിങ്ങൾ എണ്ണം പൂർത്തിയാക്കുവാൻ വേണ്ടിയും, നിങ്ങൾക്ക് അല്ലാഹു സൻമാർഗം കാണിച്ചു തന്നതിന്റെ പേരിൽ നിങ്ങൾ അവന് 'തക്ബീർ' [മഹത്വകീർത്തനം] നടത്തുവാൻ വേണ്ടിയും, നിങ്ങൾ നന്ദി കാണിക്കുവാൻ വേണ്ടിയുമാകുന്നു (ഇതെല്ലാം നിശ്ചയിച്ചത്).

﴾183﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ كُتِبَ നിയമിക്ക (രേഖപ്പെടുത്ത) പ്പെട്ടിരിക്കുന്നു. عَلَيْكُمُ നിങ്ങളുടെ മേൽ الصِّيَامُ നോമ്പുനോൽക്കൽ كَمَا كُتِبَ നിയമിക്കപ്പെട്ടതുപോലെ عَلَى الَّذِينَ مِنْ قَبْلِكُمْ നിങ്ങളുടെ മുമ്പുള്ളവരുടെ മേൽ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ വേണ്ടി تَتَّقُونَ സൂക്ഷ്മത പാലിക്കും. ﴾184﴿ أَيَّامًا ചില ദിവസങ്ങളിൽ مَعْدُودَاتٍ എണ്ണപ്പെട്ട (എണ്ണം കണക്കാക്കപ്പെട്ട) فَمَنْ كَانَ എന്നാൽ ആരെങ്കിലുമായിരുന്നാൽ مِنْكُمْ നിങ്ങളിൽ നിന്ന് مَرِيضًا രോഗി أَوْ അല്ലെങ്കിൽ عَلَى سَفَرٍ യാത്രയിൽ فَعِدَّةٌ എന്നാൽ (അപ്പോൾ) എണ്ണം مِنْ أَيَّامٍ ദിവസങ്ങളിൽ നിന്ന് أُخَرَ മറ്റുള്ള وَعَلَى الَّذِينَ യാതൊരുവരുടെ മേലുണ്ടായിരിക്കും يُطِيقُونَهُ അതിന് സാധിപ്പുണ്ടാകും, അതിനവർക്ക് കഴിവുണ്ടായിത്തീരുന്നതാണ് فِدْيَةٌ ഒരു തെണ്ടം (പ്രായശ്ചിത്തം) طَعَامُ (അതായത്) ഭക്ഷണം مِسْكِينٍ ഒരു സാധുവിന്റെ, പാവത്തിന്റെ فَمَنْ എന്നാൽ ആർ, ആരെങ്കിലും تَطَوَّعَ സ്വമേധയാചെയ്തു, സ്വയം വഴിപ്പെട്ടു ചെയ്തു خَيْرًا വല്ല നന്മയും, നല്ല കാര്യം فَهُوَ എന്നാലത് خَيْرٌ لَهُ അവന് ഗുണമാണ്, കൂടുതൽ നല്ലതാണ് وَأَنْ تَصُومُوا നിങ്ങൾ നോമ്പുനോൽക്കുന്നത് خَيْرٌ لَكُمْ നിങ്ങൾക്ക് ഉത്തമമാണ്, കൂടുതൽ നല്ലതാകുന്നു إِنْ كُنْتُمْ നിങ്ങളാകുന്നു വെങ്കിൽ تَعْلَمُونَ നിങ്ങൾ അറിയും ﴾185﴿ شَهْرُ رَمَضَانَ റമദാൻ മാസം الَّذِي أُنْزِلَ അവതരിപ്പിക്കപ്പെട്ടതാണ് فِيهِ അതിൽ الْقُرْآنُ ക്വുർആൻ هُدًى മാർഗദർശനമായി, സന്മാർഗമായി لِلنَّاسِ മനുഷ്യർക്ക് وَبَيِّنَاتٍ തെളിവുകളായും, വ്യക്തമായ അടയാളങ്ങളായും مِنَ الْهُدَى മാർഗദർശനമാകുന്ന, സന്മാർഗത്തിൽപ്പെട്ട وَالْفُرْقَانِ വിവേചനവും, വേർതിരിക്കുന്നതും فَمَنْ شَهِدَ ആകയാൽ (അപ്പോൾ) ആരെങ്കിലും ഹാജറുണ്ടായാൽ مِنْكُمْ നിങ്ങളിൽ നിന്ന് الشَّهْرَ (ആ)മാസത്തിൽ فَلْيَصُمْهُ എന്നാലവൻ അതിൽ നോമ്പുനോൽക്കട്ടെ وَمَنْ كَانَ ആരെങ്കിലും ആയിരുന്നാൽ, ആണെങ്കിൽ مَرِيضًا രോഗി أَوْ عَلَى سَفَرٍ അല്ലെങ്കിൽ യാത്രയിൽ فَعِدَّةٌ എന്നാൽ എണ്ണം مِنْ أَيَّامٍ أُخَرَ മറ്റു ദിവസങ്ങളിൽ നിന്ന് يُرِيدُ اللَّهُ അല്ലാഹു ഉദ്ദേശിക്കുന്നു بِكُمُ നിങ്ങൾക്ക് الْيُسْرَ എളുപ്പം (സൗകര്യം), ലഘുത്വം وَلَا يُرِيدُ بِكُمُ നിങ്ങളിൽ അവൻ ഉദ്ദേശിക്കുന്നുമില്ല الْعُسْرَ ഞെരുക്കം, പ്രയാസം وَلِتُكْمِلُوا നിങ്ങൾ പൂർത്തിയാക്കുവാൻ വേണ്ടിയും الْعِدَّةَ എണ്ണം وَلِتُكَبِّرُوا നിങ്ങൾ 'തക്ബീർ' ചെയ്യാനും, മഹത്വകീർത്തനം നടത്തുവാനും اللَّهَ അല്ലാഹുവിന് عَلَى مَا هَدَاكُمْ അവൻ നിങ്ങൾക്ക് മാർഗദർശനം നൽകിയതിന്റെ പേരിൽ وَلَعَلَّكُمْ നിങ്ങൾ ആകുവാനും, ആകുകയും ചെയ്യാം تَشْكُرُونَ നന്ദി കാണിക്കും

---

ഇസ്‌ലാമിന്റെ പഞ്ചസ്തംഭങ്ങളിൽ ഒന്നായ നോമ്പ് നിയമമാക്കിയതും, അത് സംബന്ധിച്ച കുറേ കാര്യങ്ങളുമാണ് ഈ വചനങ്ങളുടെ ഉള്ളടക്കം. അവയിൽ നിന്ന് മനസ്സിലാക്കുവാനുള്ള കാര്യങ്ങളെപ്പറ്റി നമുക്കിവിടെ ഒരു സാമാന്യവീക്ഷണം നടത്താം. താഴെ പറയുന്ന കാര്യങ്ങൾ ഈ വചനങ്ങളുടെ വെളിച്ചത്തിൽ മനസ്സിലാക്കുവാൻ കഴിയുന്നതാണ്:

(1) ഹേ, വിശ്വസിച്ചവരേ എന്ന് വിളിച്ചുകൊണ്ടാണ് നോമ്പ് നിങ്ങളിൽ നിയമിക്കപ്പെട്ടിരിക്കുന്നുവെന്ന് അല്ലാഹു പറയുന്നത്. അതിനാൽ, ഓരോ സത്യവിശ്വാസിക്കും നോമ്പ് നിർബന്ധമാകുന്നു. പ്രത്യേകം ഒഴിവ് നൽകപ്പെട്ടവർ മാത്രമേ ഇതിൽ നിന്ന് ഒഴിവുള്ളൂ. ഈ വിഷയത്തിൽ മുസ്‌ലിംകൾക്കിടയിൽ ഭിന്നാഭിപ്രായമില്ല.

(2) ഭക്ഷണപാനീയങ്ങളും സ്ത്രീസംസർഗവും ഉപേക്ഷിച്ചുകൊണ്ടുള്ള വ്രതമാണ് ഇസ്‌ലാമിലെ നോമ്പ്. ഇത് പൊതുവെ എല്ലാവർക്കും അൽപം പ്രയാസകരമായ ഒന്നാണെന്ന് പറയേണ്ടതില്ല. ആ നിലക്ക് ഇതൊരു ഭാരപ്പെട്ട നിയമമായി കരുതപ്പെടുവാൻ കാരണമുണ്ട്. മുഹമ്മദ് നബിﷺയുടെ സമുദായമായ നിങ്ങൾക്ക് മാത്രം നിശ്ചയിക്കപ്പെട്ട ഒരു നിയമമല്ല ഇതെന്നും, മുൻ സമുദായങ്ങളിലും നോമ്പ് നിയമിക്കപ്പെട്ടിരുന്നുവെന്നും, നിർണയം ചെയ്യപ്പെട്ട ഏതാനും ദിവസങ്ങളിൽ മാത്രമേ നോമ്പ് നോൽക്കേണ്ടതുള്ളൂവെന്നുമൊക്കെ പ്രസ്താവിച്ചിരിക്കുന്നത് ഈ മനഃപ്രയാസം നീക്കം ചെയ്യാൻ വേണ്ടിയാകുന്നു.

(3) മുൻ സമുദായങ്ങളിൽ നിയമിക്കപ്പെട്ടതുപോലെ എന്ന് പറഞ്ഞിരിക്കക്കൊണ്ട് മുൻസമുദായങ്ങളുടെ നോമ്പും ഈ സമുദായത്തിന്റെ നോമ്പും എല്ലാ വിശദാംശങ്ങളിലും യോജിച്ചിരിക്കണമെന്നില്ല. രണ്ടും തമ്മിൽ അൽപമൊക്കെ വ്യത്യാസം ഉണ്ടാകുന്നതിന് വിരോധമില്ല.

(4) നോമ്പുകൊണ്ട് സാധിക്കുവാനുള്ള ലക്ഷ്യമായി അല്ലാഹു പറഞ്ഞത് لَعَلَّكُمْ تَتَّقُون (നിങ്ങൾ സൂക്ഷ്മത പാലിക്കുന്നവരാകുവാൻ വേണ്ടി) എന്നാകുന്നു. അല്ലാഹുവിന്റെ വിധിവിലക്കുകളെ പാലിക്കുക വഴി ഭയഭക്തിയുള്ളവരായിരിക്കുക എന്നത്രെ സൂക്ഷ്മത പാലിക്കൽ കൊണ്ട് വിവക്ഷ. ഇക്കാര്യം ഒന്നിലധികം പ്രാവശ്യം മുമ്പ് നാം പ്രസ്താവിച്ചു കഴിഞ്ഞിട്ടുള്ളതാണ്. മനുഷ്യനിൽ നിന്നുണ്ടാകുന്ന പാപങ്ങളും തെറ്റുകുറ്റങ്ങളും അവന്റെ ശരീരേച്ഛകളിൽ നിന്നും, വികാരങ്ങളിൽ നിന്നും ഉണ്ടാകുന്നതാണല്ലോ. നോമ്പാകട്ടെ, ആ രണ്ടിനെയും നിയന്ത്രിക്കുന്നതാണ് താനും. അതുകൊണ്ടാണ് വിവാഹം ചെയ്യാൻ കഴിവില്ലാത്ത യുവാക്കളോട് നബിﷺ നോമ്പ് നോൽക്കുവാൻ ഉപദേശിച്ചതും, നോമ്പ് പാപങ്ങളെ തടുക്കുന്ന ഒരു പരിചയാണെന്ന് പറഞ്ഞതും. (ബു; മു.) ഒന്നോ രണ്ടോ നോമ്പ് നോൽക്കുമ്പോഴേക്കും അത് ശാരീരിക വികാരങ്ങളെ നിയന്ത്രിച്ചു നിറുത്തുമെന്നല്ല ഇപ്പറഞ്ഞതിന്റെ അർത്ഥം. നോമ്പ് പതിവായി നോൽക്കുന്ന പക്ഷം ശരീരവും ആത്മാവും മനസ്സുമെല്ലാം സ്വയം നിയന്ത്രിതമാകുമെന്ന് തീർച്ചതന്നെ. കേവലം ശാരീരികമായ പരിശീലനമോ, ആരോഗ്യപരമായ ഒരു ശുദ്ധീകരണമോ മാത്രമല്ല നോമ്പ്. മാനസികവും, ആത്മീയവുമായ വമ്പിച്ച നേട്ടങ്ങളും അത് മുഖേന സിദ്ധിക്കുവാനുണ്ട്. പക്ഷേ, നോമ്പ് നാമമാത്രമായാൽ പോരാ, ശരിയായ അർത്ഥത്തിൽ തന്നെയുള്ളതായിരിക്കണം. അതാണ് നബിﷺ ഒരു ഹദീഥിൽ ചൂണ്ടിക്കാട്ടിയത്: 'അക്രമം പറയുന്നതും പ്രവർത്തിക്കുന്നതും ആർ ഉപേക്ഷിച്ചില്ലയോ അവൻ അവന്റെ ഭക്ഷണവും പാനീയവും ഉപേക്ഷിക്കുന്നതിൽ അല്ലാഹുവിന് ഒരാവശ്യവുമില്ല.' (ബു.)

(5) എണ്ണപ്പെട്ട ചില ദിവസങ്ങൾ ( أَيَّامًا مَعْدُودَاتٍ ) എന്ന് പറഞ്ഞതിന്റെ വിവക്ഷ റമദാൻ മാസത്തിലെ ദിവസങ്ങളാണെന്ന് മൂന്നാമത്തെ വചനം കൊണ്ട് വ്യക്തമാണ്. അധിക കാലമൊന്നുമില്ല. കുറച്ചു ദിവസങ്ങളേ വേണ്ടതുള്ളൂ- എന്ന് ചൂണ്ടിക്കാട്ടിക്കൊണ്ട് നോമ്പിന്റെ ഭാരം കുറച്ച് കാണിക്കുകയാണ് ആ വാക്ക് ചെയ്യുന്നത്.

(6) രോഗികളെയും, യാത്രക്കാരേയും നോമ്പിന്റെ നിർബന്ധത്തിൽ നിന്ന് അല്ലാഹു

ഒഴിവാക്കിയിരിക്കുന്നു. എന്നാൽ, രോഗവും യാത്രയും ഏത് തരത്തിലുള്ളതായിരിക്കണമെന്ന് വിശദീകരിക്കപ്പെട്ടിട്ടില്ല. അവ നിമിത്തം എത്ര ദിവസത്തെ നോമ്പ് വിട്ടുപോയോ അത്ര എണ്ണം മറ്റു ദിവസങ്ങളിലായി അത് നോറ്റു വീട്ടണമെന്ന് കൽപിക്കുകയും ചെയ്തിരിക്കുന്നു. നോമ്പ് പിടിക്കുവാൻ കഴിയാതിരിക്കത്തക്കതോ, നോമ്പ് നോൽക്കുന്ന പക്ഷം ശരീരത്തിനോ അവയവങ്ങൾക്കോ വല്ല കേടുപാടും സംഭവിക്കാവുന്നതോ ആയ രോഗമായിരിക്കണമെന്നും, നമസ്കാരം ചുരുക്കി (ക്വസ്റാക്കി) നമസ്കരിക്കുവാൻ അനുവദിക്കപ്പെടുന്നത്ര ദൂരയാത്രയായിരിക്കണമെന്നുമാണ് പല പണ്ഡിതൻമാരും പറഞ്ഞുകാണുന്നത്. നമസ്കാരം ക്വസ്റാക്കുന്നതിനുള്ള ദൂരം നിർണയിക്കുന്നതിലാണെങ്കിൽ, പല അഭിപ്രായ വ്യത്യാസങ്ങളും ഉണ്ടുതാനും. അവയിൽ ഇന്നത് മാത്രമാണ് ശരിയായതെന്ന് തീരുമാനിക്കത്തക്ക തെളിവുകളില്ലാത്ത സ്ഥിതിക്കും, അല്ലാഹു ഒരു ഉപാധിയും സൂചിപ്പിച്ചിട്ടില്ലാത്ത സ്ഥിതിക്കും സാധാരണ പതിവനുസരിച്ച് 'രോഗി' എന്നും 'യാത്രക്കാരൻ' എന്നും ശരിയായ അർത്ഥത്തിൽ പറയപ്പെടത്തക്ക രോഗവും യാത്രയും ഉണ്ടായാൽ മതിയാകും എന്നത്രെ മറ്റൊരഭിപ്രായം. ഇതാണ് കൂടുതൽ ന്യായയുക്തമായി തോന്നുന്നത്. (അല്ലാഹുവിനറിയാം)

പക്ഷേ, ഒരു കാര്യം പ്രത്യേകം ഓർമിക്കേണ്ടതുണ്ട്. അങ്ങാടിയിൽ സാധനം വാങ്ങാൻ പോകുന്നവനും, അൽപം ജലദോഷം പിടിപെട്ടവനുമൊക്കെ യാത്രക്കാരനും രോഗിയുമായി കണക്കാക്കാമെന്നും, അവർക്കൊക്കെ നോമ്പിൽ നിന്ന് ഒഴിവാകാമെന്നും വരെ ഇതിനെ വ്യാഖ്യാനിച്ചുകൂടാത്തതാകുന്നു. രോഗിക്കും യാത്രക്കാരനും ഇളവ് നൽകിയതിലുള്ള ഒരു തത്വം, അവർക്ക് നോമ്പ് നോൽക്കുവാൻ സ്വാഭാവികമായുണ്ടാകുന്ന വിഷമമാണല്ലോ. വിഷമമാകട്ടെ, തിട്ടപ്പെടുത്തി അളന്ന് കണക്കാക്കാവുന്ന കാര്യവുമല്ല. മാത്രമല്ല, വിഷമമുണ്ടെങ്കിൽ എന്നൊരു ഉപാധി അല്ലാഹു പ്രസ്താവിച്ചിട്ടുമില്ല. ഹദീഥിലും അത് വ്യക്തമാക്കപ്പെട്ടു കാണുന്നില്ല. അതുകൊണ്ട് നോമ്പിന് ബുദ്ധിമുട്ടുണ്ടായാലും ഇല്ലെങ്കിലും രോഗിക്കും യാത്രക്കാരനും നോമ്പ് ഒഴിവാക്കുന്നതിന് വിരോധമില്ലെന്നും, ബുദ്ധിമുട്ടുള്ള പക്ഷം നോമ്പ് ഉപേക്ഷിക്കുകതന്നെ വേണമെന്നും മൊത്തത്തിൽ മനസ്സിലാക്കാം. ഹദീഥുകൾ പരിശോധിക്കുമ്പോൾ അതാണ് മനസ്സിലാകുന്നതും. ചില ഹദീഥുകൾ താഴെ ഉദ്ധരിക്കുന്നുമുണ്ട്. إن شاء الله

(7) ...وَعلى الذين يطيقو نه فدية (നോമ്പിന് സാധിപ്പുണ്ടാകുന്നവരുടെ മേൽ തെണ്ടം കടമയുണ്ട്) എന്ന് പറഞ്ഞതിന്റെ താൽപര്യത്തെപ്പറ്റി രണ്ടഭിപ്രായങ്ങളാണുള്ളത്. ഭൂരിഭാഗം ക്വുർആൻ വ്യാഖ്യാതാക്കളും പണ്ഡിതൻമാരും സ്വീകരിച്ച അഭിപ്രായം ഇങ്ങനെയാകുന്നു: നോമ്പ് നിർബന്ധമാക്കപ്പെട്ട ആദ്യഘട്ടത്തിൽ സത്യവിശ്വാസികൾക്ക് അത് കുറേ പ്രയാസകരമായി അനുഭവപ്പെട്ടിരുന്നു. (ഹിജ്റഃ രണ്ടാം കൊല്ലത്തിൽ യുദ്ധ നിയമം അവതരിക്കുന്നതിന് അൽപം മുമ്പായിരുന്നു നോമ്പിന്റെ നിയമമായത്) അതുകൊണ്ട് അല്ലാഹു അവർക്ക് അന്ന് അനുവദിച്ചുകൊടുത്ത ഒരു ഇളവായിരുന്നു അത്. അതായത്, നോമ്പ് പിടിക്കുവാൻ കഴിവുള്ളവർക്ക്- രോഗികളും യാത്രക്കാരുമല്ലാത്തവർക്ക്- നോമ്പ് നോൽക്കുകയോ, നോമ്പിന് പകരം ഓരോ ദിവസത്തിനും ഓരോ സാധുവിന്റെ ഭക്ഷണം വീതം തെണ്ടമായി കൊടുക്കുകയോ ചെയ്താൽ മതിയായിരുന്നു. അതേ സമയം നോമ്പ് നോൽക്കുന്നതാണ് കൂടുതൽ ഉത്തമമെന്നും അറിയിച്ചിരുന്നു. നോമ്പ് പിടിക്കാതെ തെണ്ടംകൊണ്ട് മതിയാക്കുന്നവർ പിന്നെ ആ നോമ്പ് നോറ്റു വിട്ടേണ്ടതുമില്ല. ഇതാണ് ആ വാക്യത്തിന്റെ താൽപര്യം. പിന്നീട്- ഒരു കൊല്ലത്തിനുശേഷമാണെന്ന് പറയപ്പെടുന്നു- അടുത്ത (185-ാം) വചനത്തിൽ فَمَن شَهِدَ مِنكُمُ الشَّهْرَ فَلْيَصُمْهُ ) ആ മാസത്തിൽ

ആർ ഹാജറുണ്ടായോ അവൻ അതിൽ നോമ്പ് നോൽക്കട്ടെ) എന്ന് അവതരിച്ചതോടെ ഈ ഇളവ് ദുർബ്ബലപ്പെട്ടുപോകുകയും, നോമ്പ് നോൽക്കുകതന്നെ വേണമെന്ന് നിയമമായിത്തീരുകയും ചെയ്തു. ഇസ്‌ലാമിന്റെ മറ്റു പല നിയമങ്ങളുമെന്നപോലെ, നോമ്പിന്റെ നിയമവും ക്രമേണയായിട്ടാണ് സ്ഥിരപ്പെടുത്തപ്പെട്ടത്. ഈ അഭിപ്രായത്തിന് ആസ്പദമായ ഹദീഥ് ഇതാകുന്നു:-

സലമത്തുബ്നുൽ അക്‌വഉ് ( سلمة بن الاكوع رضى الله عنه ) പ്രസ്താവിച്ചതായി പ്രധാന ഹദീഥ് ഗ്രന്ഥങ്ങളിലെല്ലാം ഇപ്രകാരം വന്നിട്ടുണ്ട്: وَعَلَى الَّذِينَ يُطِيقُونَهُ فِدْيَةٌ (സാധിപ്പുണ്ടാകുന്നവരുടെ മേൽ തെണ്ടമുണ്ട്) എന്ന വചനം അവതരിച്ചപ്പോൾ, ഞങ്ങളിൽ നോമ്പ് നോൽക്കുവാൻ ഉദ്ദേശിച്ചവർ നോൽക്കുകയും, നോമ്പ് വിട്ടുകളയാൻ ഉദ്ദേശിച്ചവർ വിട്ടുകളയുകയും തെണ്ടം കൊടുക്കുകയും ചെയ്യുമായിരുന്നു. ഇതിന്റെ ശേഷമുള്ള فَمَن شَهِدَ مِنكُمُ الشَّهْرَ فَلْيَصُمْهُ (ആ മാസത്തിൽ ഹാജറുള്ളവർ നോമ്പുനോൽക്കട്ടെ) എന്ന വചനം അവതരിച്ചു അതിനെ 'നസ്ഖ്' ചെയ്യുന്നത് (ദുർബ്ബലപ്പെടുത്തുന്നത്) വരെ അങ്ങനെ ചെയ്തു വന്നു' (ബു; മു; ദാ; തി; ന; ത്വ. മുതലായവർ) രണ്ടാമത്തെ അഭിപ്രായം, ഇബ്നുഅബ്ബാസ് (റ) മുതലായവരുടെതാണ്. നോമ്പിന് കഴിവുള്ളവർ തെണ്ടം കൊടുക്കണമെന്ന് പറഞ്ഞത്, വാർദ്ധക്യം മൂലം നോമ്പ് നോൽക്കുവാൻ പ്രയാസം നേരിടുന്ന സ്ത്രീ പുരുഷൻമാരെ സംബന്ധിച്ചാണ് എന്ന് ഇബ്നുഅബ്ബാസ് (റ) പ്രസ്താവിച്ചതായി ബുഖാരി (റ) രേഖപ്പെടുത്തിയിരിക്കുന്നു. നോമ്പ് മൂലം ഗർഭസ്ഥശിശുവിന് ദോഷം ബാധിക്കുമെന്ന് കാണുന്ന ഗർഭിണികളും, മുല കുടിക്കുന്ന കുട്ടിക്ക് ദോഷം ബാധിക്കുമെന്ന് കാണുന്ന മാതാക്കളും ഇക്കൂട്ടത്തിൽ ഉൾപ്പെടുമെന്ന് വേറെ ചിലരിൽ നിന്നും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു.

ഇമാം റാഗിബ് (റ) പ്രസ്താവിച്ചതുപോലെ, അൽപം വിഷമം സഹിച്ചുകൊണ്ട് മനുഷ്യന് ചെയ്യാൻ കഴിയുന്നതാണ് എന്നാണ് طَاقَة (ത്വാക്വത്ത്)ന്റെ അർത്ഥം. ഈ മൂലത്തിൽ നിന്നുള്ള ക്രിയയാണ് يُطِيقُ (യുത്വീക്വു). അതോടുകൂടി, يُطَوَّقُونَ (യുത്വവ്വക്വൂന) എന്നും മറ്റും ഇവിടെ വായനയുമുണ്ട്. ഞെരുങ്ങിക്കഴിവുണ്ടാകുക എന്നാണിതിന് അർത്ഥം. ഇതെല്ലാം കണക്കിലെടുത്തുകൊണ്ടാണ് الَّذِينَ يُطِيقُونَهُ എന്ന വാക്കിന് 'അതിന് (ഞെരുങ്ങി) കഴിവുണ്ടാകുന്നവർ' എന്ന് നാം അർത്ഥം കൽപിച്ചിരിക്കുന്നത്.

മേൽകണ്ട അഭിപ്രായങ്ങളും അവയുടെ തെളിവുകളും ഉദ്ധരിച്ചശേഷം ഇമാം ഇബ്നുജരീർ (റ) ചെയ്ത ഒരു പ്രസ്താവനയുടെ പ്രസക്തഭാഗം ഇവിടെ ഉദ്ധരിക്കാം:- وَعَلَى الَّذِينَ يُطِيقُونَهُ - الخ (അതിന് സാധിപ്പുണ്ടാകുന്നവരുടെ മേൽ ഒരു സാധുവിന്റെ ഭക്ഷണം നൽകുകയെന്ന തെണ്ടമുണ്ട്) എന്നതിന്റെ വ്യാഖ്യാനത്തിൽ ഏറ്റവും നല്ല അഭിപ്രായം, അത് 'മൻസൂഖാ'കുന്നുവെന്നുള്ളതാണ്. കാരണം, നോമ്പിന് കഴിവുണ്ടാകുന്നവരുടെ മേൽ തെണ്ടം കൊടുക്കൽ നിർബന്ധമാണെന്ന് വരുകയും, അതേ സമയം യാത്രക്കാരല്ലാത്ത ആരോഗ്യവാൻമാരായി നാട്ടിൽ വസിക്കുന്നവരിൽ നോമ്പിന് കഴിവുള്ളവരെല്ലാം നോമ്പ് നോൽക്കൽ നിർബന്ധമാണെന്നും നോമ്പ് നോൽക്കാതെ തെണ്ടം കൊടുക്കുന്നത് അനുവദനീയമല്ലെന്നും മുസ്‌ലിംകളെല്ലാം ഏകോപിക്കുകയും ചെയ്തിരിക്കുമ്പോൾ, ആ വചനം മൻസൂഖാണെന്ന് തീർച്ചയാണ്. മാത്രമല്ല, ഇതിനെ ബലപ്പെടുത്തുന്ന തെളിവുകൾ മുആദ്, ഇബ്നുഉമർ, സലമത്തുബ്നുൽ അക്‌വഉ് (റ) എന്നിവരിൽ നിന്ന്

ഇതിന് മുമ്പ് നാം ഉദ്ധരിക്കുകയും ചെയ്തിട്ടുണ്ടല്ലോ.'

മൊത്തത്തിൽ ഇങ്ങനെ പറയാം: നോമ്പ് പിടിക്കുവാൻ പ്രയാസമുള്ള കിഴവൻമാരും കിഴവികളും നോമ്പ് നോൽക്കേണ്ടതില്ല. കഴിവുള്ള പക്ഷം ഓരോ ദിവസത്തിനും ഒരു സാധുവിന്റെ ഭക്ഷണം തെണ്ടം കൊടുക്കണം. പിന്നീട് നോറ്റു വീട്ടുന്ന പ്രശ്നം അവരെ ബാധിക്കുന്നുമില്ല. ഗർഭത്തിലിരിക്കുന്നതോ, മുലകുടിക്കുന്നതോ ആയ ശിശുക്കളെപ്പറ്റിയോ, സ്വന്തം ദേഹങ്ങളെപ്പറ്റിയോ നോമ്പുമൂലം ദോഷം ഭവിക്കുമെന്ന് ഭയപ്പെടുന്ന സ്ത്രീകളും നോമ്പ് പിടിക്കേണ്ടതില്ല. പക്ഷേ, തെണ്ടം കൊടുത്താൽ മതിയെന്നും, അതല്ല സാധ്യമാകുമ്പോൾ നോറ്റു വീട്ടുകകൂടി വേണ്ടതുണ്ടെന്നും, തെണ്ടം വേണ്ടതില്ല– നോറ്റു വീട്ടുകയാണ് വേണ്ടത്– എന്നും അഭിപ്രായങ്ങളുണ്ട്. (كما في ابن كثير) വിശദീകരണങ്ങൾക്കും ഓരോന്നിന്റെയും ന്യായങ്ങൾക്കും ഇവിടെ മുതിരുന്നില്ല. രോഗികളെയും, യാത്രക്കാരെയും സംബന്ധിച്ച് അല്ലാഹു തന്നെ വ്യക്തമാക്കിയിട്ടുണ്ട്. പ്രായം തികയാത്ത കുട്ടികൾക്കും വിശേഷബുദ്ധിയില്ലാത്തവർക്കും നോമ്പും മറ്റും നിർബന്ധമില്ലെന്നുള്ളതിലും തർക്കമില്ല. ഇപ്പറഞ്ഞവരല്ലാത്ത ആളുകളെല്ലാം റമദ്വാൻ നോമ്പുനോൽക്കൽ നിർബന്ധമാണെന്നുള്ളതിൽ മുസ്‌ലിംകൾക്കിടയിൽ അഭിപ്രായ വ്യത്യാസം ഉണ്ടായിട്ടില്ല. ഈ അടുത്തകാലത്ത് മാത്രം ചിലർ മേൽപറഞ്ഞ യഥാർത്ഥങ്ങളൊന്നും വകവെക്കാതെ ഈ വാക്യത്തിന്റെ ബാഹ്യാർത്ഥം മാത്രം കണക്കിലെടുത്തുകൊണ്ട് റമദ്വാൻ മാസത്തിൽ നോമ്പ് നോൽക്കുകയോ, പകരം തെണ്ടം കൊടുക്കുകയോ ചെയ്താൽ മതിയെന്നാണ് ഇസ്‌ലാമിലെ വിധി എന്ന് സമർത്ഥിക്കാറുണ്ട്. തങ്ങൾക്കല്ലാതെ മുമ്പുള്ളവർക്കൊന്നും ക്വുർആൻ വേണ്ടത് പോലെ മനസ്സിലാക്കുവാനോ, ക്വുർആന്റെ സിദ്ധാന്തങ്ങൾ വിലയിരുത്തുവാനോ കഴിഞ്ഞിട്ടില്ലെന്ന ഒരു പൊങ്ങച്ചഭാവം കൂടി ഇവരുടെ വാക്കുകളിൽ പ്രകടമാകുന്നു. ആധുനിക ലഹരി, ഭൗതിക ചിന്താഗതി, പുത്തൻ അഭിപ്രായങ്ങൾ വഴി ജനശ്രദ്ധ ആകർഷിക്കുവാനുള്ള താൽപര്യം ആദിയായവയാണ് ഇതുപോലെയുള്ള അഭിപ്രായങ്ങൾക്ക് പിന്നിലുള്ളതെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. മതവിശ്വാസികളിൽ പോലും മതബോധം നശിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്ത് മതശാസനകളിൽ ഇതുപോലെ അയവ് ലഭിക്കുമാറുള്ള ഏത് അഭിപ്രായവും സ്വാഗതം ചെയ്യാൻ ഇക്കാലത്ത് ആളെ കിട്ടാതെ വരികയില്ലല്ലോ.

(8) തെണ്ടം കൊടുക്കേണ്ടത് ഒരു സാധുവിന്റെ ഭക്ഷണം (طَعَامُ مِسْكِينٍ) ആണെന്നാണ് അല്ലാഹു പറഞ്ഞത്. അത് ഇന്നതരം ഭക്ഷണമായിരിക്കണമെന്നോ, ഇത്ര അളവ് വേണമെന്നോ പറഞ്ഞിട്ടില്ല. ആ സ്ഥിതിക്ക് സാധാരണ ഗതിയിൽ ഭക്ഷണമായി കരുതപ്പെടുന്ന ഭക്ഷ്യപദാർത്ഥവും, സാധാരണഗതിയിൽ ഒരാൾക്ക് ഭക്ഷിക്കുവാൻ വേണ്ടിവരുന്ന അളവും മതിയാകുമെന്ന് വെക്കുവാനാണ് ന്യായം. ഒരു ദിവസത്തെ നോമ്പിന്റെ സ്ഥാനത്താണ് ഇപ്പറഞ്ഞത്. കൂടുതൽ ദിവസത്തേക്ക് കൂടുതൽ സാധുക്കൾക്ക് വേണ്ടുന്ന ഭക്ഷണവും നൽകണം. അനസുബ്നുമാലിക് (റ) അദ്ദേഹത്തിന് പ്രായാധിക്യം നിമിത്തം നോമ്പ് പിടിക്കുവാൻ പ്രയാസമായിത്തീർന്നപ്പോൾ ഒന്നോ രണ്ടോ കൊല്ലം ഓരോ ദിവസവും ഓരോ സാധുവിന് മാംസവും റൊട്ടിയും ഭക്ഷിക്കുവാൻ കൊടുത്തിരുന്നതായി സ്വഹീഹുൽ ബുഖാരിയിൽ (നിവേദന പരമ്പര കൂടാതെ) ഉദ്ധരിച്ചിരിക്കുന്നു. ഒരാളുടെ ഭക്ഷണത്തിന് ഒരു 'മുദ്ദ്' (രണ്ട് കൈകളും ചേർത്ത് വാരിയാൽ കിട്ടുന്നത്ര) ധാന്യം എന്ന് ചില മഹാൻമാർ കണക്കാക്കിക്കാണുന്നത് അതിന്റെ ഒരേകദേശ നിർണയമാണെന്നാണ് മനസ്സിലാകുന്നത്. ഭക്ഷണം പാകം ചെയ്തതായാലും മതിയെന്നത്രെ അനസ് (റ)വിന്റെ പ്രസ്താവനയിൽ നിന്ന് മനസ്സിലാകുന്നത്. والله اعلم

(9) ഒരു പൊതു തത്വമെന്ന നിലക്കാണ് وَمَن تَطَوَّعَ خَيْرًا فَهُوَ خَيْرٌ لَّهُ (ആരെങ്കിലും ഒരു നല്ല കാര്യം സ്വയമേവ ചെയ്യുന്നതായാൽ അതവന് ഉത്തമമായിരിക്കും) എന്ന വാക്യം നിലകൊള്ളുന്നത്. എങ്കിലും സന്ദർഭം നോക്കുമ്പോൾ, ഒരാളുടെ ഭക്ഷണത്തെക്കാൾ കൂടുതലായി വല്ലതും നൽകുകയോ, അൽപം പ്രയാസം സഹിച്ചുകൊണ്ടെങ്കിലും നോമ്പ് തന്നെ പിടിക്കുകയോ, അല്ലെങ്കിൽ നോമ്പ് പിടിക്കുന്നതോടൊപ്പം സാധുവിന് ഭക്ഷണം നൽകുക കൂടി ചെയ്യുന്ന പക്ഷം അത് കൂടുതൽ പുണ്യപ്പെട്ടതാണ്, എന്നായിരിക്കും അതിന്റെ താൽപര്യം.

(10) തെണ്ടം കൊടുത്ത് നോമ്പിന്റെ നിർബന്ധത്തിൽ നിന്ന് ഒഴിവാകാവുന്ന അവസരത്തിൽ പോലും കഴിയുന്നതും നോമ്പ് നോൽക്കുവാൻ തന്നെ ശ്രമിക്കേണ്ടതാണെന്ന് അല്ലാഹു പ്രത്യേകം ഉണർത്തുന്നു: وَأَن تَصُومُوا خَيْرٌ لَّكُمْ (നിങ്ങൾ നോമ്പ് നോൽക്കുന്നത് നിങ്ങൾക്ക് കൂടുതൽ ഉത്തമമാകുന്നു.) നോമ്പു മൂലം ലഭിക്കുവാനുള്ള നേട്ടങ്ങളും പ്രതിഫലങ്ങളും അപേക്ഷിച്ച് നോക്കുമ്പോൾ, അത് തെണ്ടം മൂലം ലഭിക്കുവാനിരിക്കുന്ന ഗുണത്തെക്കാൾ വമ്പിച്ചതാണെന്നും, തൽക്കാലത്തെ വിഷമവും പ്രയാസവും ഓർത്ത് ആ നന്മ നഷ്ടപ്പെടുത്തരുതെന്നും താൽപര്യം. إِن كُنتُمْ تَعْلَمُونَ (നിങ്ങൾക്കറിയാമെങ്കിൽ) എന്ന വാക്ക് ഈ യഥാർത്ഥത്തെപ്പറ്റി ചിന്തിച്ചുനോക്കുവാൻ സത്യവിശ്വാസികളെ പ്രേരിപ്പിക്കുകയും ചെയ്യുന്നു. നോമ്പിന്റെ പ്രാധാന്യവും, അതിന് അല്ലാഹു കൽപിക്കുന്ന സ്ഥാനവും എത്ര വമ്പിച്ചതാണെന്ന് നബിﷺയുടെ ഒരു വചനത്തിൽ നിന്ന് ഏറെ കുറേ മനസ്സിലാക്കാം. അവിടുന്ന് പറയുന്നു: 'മനുഷ്യന്റെ എല്ലാ കർമങ്ങൾക്കും പത്തിരട്ടിമുതൽ എഴുന്നൂറിരട്ടി വരെ പ്രതിഫലം നൽകപ്പെടും. അല്ലാഹു പറയുന്നു: നോമ്പൊഴികെ- അത് എനിക്കുള്ളതാണ്- ഞാനാണതിന് പ്രതിഫലം നൽകുക. അവൻ എന്റെ കാരണത്താൽ അവന്റെ ഇച്ഛയും ഭക്ഷണവും ഉപേക്ഷിക്കുകയാണ് ചെയ്യുന്നത്. (ബു; മു.)

(11) شَهْرُ رَمَضَانَ الَّذِي.... (റമദാൻ മാസം ഖുർആൻ അവതരിപ്പിക്കപ്പെട്ട മാസമാകുന്നു) എന്ന വാക്യം, മുൻ വചനത്തിൽ എണ്ണം കണക്കാക്കപ്പെട്ട ദിവസങ്ങൾ ( أَيَّامًا مَّعْدُودَاتٍ ) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം സ്പഷ്ടമാക്കുന്നതോടുകൂടി, നോമ്പിനെ ആ മാസം തിരഞ്ഞെടുക്കുവാനുള്ള കാരണവും കൂടി ചൂണ്ടിക്കാട്ടുന്നു. അല്ലാഹു വ്യക്തമാക്കിയതുപോലെ മനുഷ്യ വർഗത്തിന് മാർഗദർശനം നൽകുവാനും, സത്യാസത്യവിവേചനം നൽകുവാനും വേണ്ടി അവതരിച്ചതാണല്ലോ വിശുദ്ധ ഖുർആൻ. ആ ദിവ്യ ഗ്രന്ഥം അവതരിച്ചത് ആ മാസത്തിലാണെന്ന നിലക്കും ഖുർആന്റെ അവതരണ സ്മരണ നിലനിർത്തുവാൻ ഉതകുന്നതെന്ന നിലക്കും, ആ മാസത്തെ അല്ലാഹു തിരഞ്ഞെടുത്തിരിക്കുകയാണ്. മറ്റുള്ള ദൈവിക ഗ്രന്ഥങ്ങളുടെ അവതരണവും ഇതേ മാസത്തിൽ തന്നെ ആയിരുന്നുവെന്നും ചില ഹദീഥുകളിൽ വന്നിട്ടുണ്ട്. ഏതായാലും, ഖുർആൻ അവതരിച്ച മാസത്തിലാണ് നോമ്പ് നിയമിക്കപ്പെട്ടതെന്നിരിക്കുമ്പോൾ, ആ മാസത്തിൽ ഖുർആൻ പാരായണത്തിനും, പഠനത്തിനും കൂടുതൽ പരിഗണന നൽകപ്പെടേണ്ടതുണ്ടെന്ന് മനസ്സിലാക്കാവുന്നതാണ്. ഹദീഥുകൾ ഇതിന് പിൻബലം നൽകുന്നുമുണ്ട്. എല്ലാ റമദാനിലും ജിബ്‌രീൽ (അ) നബിﷺയുടെ അടുക്കൽ വന്ന് ഖുർആൻ പാഠം നോക്കാറുണ്ടായിരുന്നുവെന്നും, അവസാനത്തെ റമദാനിൽ അങ്ങനെ രണ്ട് പ്രാവശ്യം സംഭവിക്കുകയുണ്ടായെന്നും ഹദീഥിൽ വന്നിട്ടുള്ളതും പ്രസിദ്ധമാണല്ലോ.

ഖുർആൻ അവതരിച്ചത് 'ലൈലത്തുൽ ഖദ്റി' ലാണെന്ന് സൂറഃ ഖദ്റിലും, ഒരു അനുഗൃഹീത രാത്രിയിലാണെന്ന് സൂറഃ ദുഖാനിലും അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു.

ക്വുർആന്റെ അവതരണം പൂർത്തിയായതാകട്ടെ, ഇരുപത്തിമൂന്ന് കൊല്ലം കൊണ്ടുമാണ്. അപ്പോൾ, ആ മാസത്തിലാണ് ക്വുർആൻ അവതരിച്ചതെന്ന് പറഞ്ഞതിന്റെ അർത്ഥമെന്തെന്ന് ചോദിക്കപ്പെടാം. ഇതിനെപ്പറ്റി ആ രണ്ടു സൂറത്തുകളിലുംവെച്ച് നാം വിവരിക്കുന്നുണ്ട്. ചുരുക്കം ഇതാണ്: ലൈലത്തുൽ ക്വദ്റും, അനുഗൃഹീത രാത്രിയും ഒന്നുതന്നെ. ആ രാത്രി റമദാനിലുമാണ്. ആ രാത്രിയിലും ആ മാസത്തിലും അവതരിച്ചു എന്ന് പറയുന്നതിന്റെ താൽപര്യം. അല്ലാഹുവിന്റെ ജ്ഞാനരേഖയാകുന്ന 'ലൗഹുൽ മഹ്ഫൂളി' (اللوحُ المَحْفُوظ) ൽ നിന്ന് അടുത്ത ആകാശത്തേക്ക് ആ രാത്രിയിൽ അവതരിക്കുകയും, പിന്നീട് അവിടെനിന്ന് ഗഡുക്കളായി അവതരിക്കുകയും ചെയ്തുവെന്നാണ് മിക്ക ക്വുർആൻ വ്യാഖ്യാതാക്കളും പ്രസ്താവിക്കുന്നത്. അതല്ല, ക്വുർആൻ ആദ്യം അവതരിക്കുവാൻ തുടങ്ങിയത് റമദാനിലാണ് അതിന്റെ താൽപര്യമെന്നത്രെ മറ്റൊരു വിഭാഗത്തിന്റെ അഭിപ്രായം. ഈ രണ്ടഭിപ്രായവും ശരിയായിരിക്കുന്നതിന് വിരോധമില്ലതാനും. والله اعلم

(12) നോമ്പ് റമദാനിലാക്കിയതിന്റെ തത്വം ചൂണ്ടിക്കാട്ടിയ ശേഷം അല്ലാഹു പറയുന്നു: فَمَن شَهِدَ مِنكُمُ الشَّهْرَ فَلْيَصُمْهُ (അതിനാൽ, ആ മാസത്തിൽ ആർ ഹാജറുണ്ടായോ അവൻ അതിൽ നോമ്പ് നോറ്റുകൊള്ളട്ടെ) നോമ്പിന്റെ നിയമം ഉണ്ടായ ആദ്യകാലത്ത് നോമ്പ് പിടിക്കുവാൻ കഴിവുള്ളവർക്കും വേണമെങ്കിൽ തെണ്ടംകൊണ്ട് മതിയാക്കാമായിരുന്നുവെന്നും, പിന്നീടത് ഈ വചനം മുഖേന എടുത്തുകളയപ്പെടുകയാണുണ്ടായതെന്നുമാണ് ഭൂരിഭാഗം പണ്ഡിതൻമാരുടെയും അഭിപ്രായമെന്ന് മുമ്പ് പറഞ്ഞുവല്ലോ. ഈ അഭിപ്രായപ്രകാരം, ഈ വചനം ആദ്യത്തെ ആ സ്വാതന്ത്ര്യം എടുത്തുകളയുകയും, റമദാനിൽ എല്ലാവരും നോമ്പ് പിടിക്കുകതന്നെ വേണമെന്ന് ശാസിക്കുകയും ചെയ്യുന്നു. ആ മാസത്തിൽ ഹാജരുള്ളവരെല്ലാം നോമ്പ് പിടിക്കണമെന്ന് വരുമ്പോൾ, മുൻ ആയത്തിൽ ഒഴിവ് നൽകപ്പെട്ട രോഗികൾക്കും, യാത്രക്കാർക്കും കൂടി ഈ കൽപന ബാധകമാകുമോ എന്ന് സംശയം തോന്നാതിരിക്കുവാൻ വേണ്ടിയാണ് അവരെപ്പറ്റി വീണ്ടും ഒന്നുകൂടി ഈ വചനത്തിൽ ...... وَمَن كَانَ مَرِيضًا أَوْ عَلَىٰ سَفَرٍ (ആരെങ്കിലും രോഗിയോ, യാത്രയിലോ ആയിരുന്നാൽ മറ്റു ദിവസങ്ങളിൽ നിന്ന് അത്ര എണ്ണം) എന്ന് ആവർത്തിച്ചു പറഞ്ഞിരിക്കുന്നതെന്നും അവർ പറയുന്നു. രണ്ടാമത്തെ അഭിപ്രായപ്രകാരം, മുൻ ആയത്തിൽ പ്രസ്താവിച്ച അക്കാര്യം ഒന്നുകൂടി ആവർത്തിച്ചുറപ്പിക്കുക മാത്രമായിരിക്കും ഈ ആവർത്തനം കൊണ്ടുദ്ദേശ്യം. കൂടുതൽ യുക്തമായി തോന്നുന്നത് ഭൂരിപക്ഷാഭിപ്രായം തന്നെ.

ആ മാസത്തിൽ ഹാജരുണ്ടായിരിക്കുക എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, ആ മാസം വരുമ്പോൾ ആരോഗ്യവാനായികൊണ്ട് സ്വദേശത്തുണ്ടായിരിക്കുക എന്നത്രെ. രോഗികൾക്കും യാത്രക്കാർക്കും നോമ്പിൽ ഇളവുണ്ടെന്നും കുട്ടികൾക്കും വിശേഷ ബുദ്ധിയില്ലാത്തവർക്കും നോമ്പ് നിർബന്ധമില്ലെന്നും പ്രസവരക്തവും ഋതുരക്തവുമുള്ളവർക്ക് നോമ്പ് നിഷിദ്ധമാണെന്നും മറ്റു തെളിവുകളാൽ അറിയപ്പെടുകയും ചെയ്തിട്ടുണ്ടല്ലോ. പ്രത്യേകം ഒഴിവ് നൽകപ്പെട്ടിട്ടില്ലാത്ത ഓരോ വ്യക്തിയും- അവൻ റമദാൻ മാസക്കാലത്ത് ജീവിച്ചിരിപ്പുണ്ടെങ്കിൽ- നോമ്പ് പിടിക്കൽ നിർബന്ധമാണ്. നോമ്പിന് പകരം തെണ്ടം കൊടുത്താൽ പോരാ എന്ന് ചുരുക്കം.

(13) രോഗിയാകുകയോ യാത്രയിലായിരിക്കുകയോ ചെയ്താൽ അത് മൂലം എത്ര ദിവസത്തെ നോമ്പ് ഒഴിവായോ അത്ര എണ്ണം നോമ്പ് വേറെ ദിവസങ്ങളിൽ നോൽക്ക

ണമെന്ന് കൽപിച്ചതിനെത്തുടർന്ന് ....يُرِيدُ اللَّهُ بِكُمُ الْيُسْرَ (അല്ലാഹു നിങ്ങളിൽ എളുപ്പത്തെ- നിങ്ങൾക്ക് സൗകര്യം വരുത്തണമെന്ന് ഉദ്ദേശിക്കുന്നു: നിങ്ങളിൽ ഞെരുക്കത്തെ അവൻ ഉദ്ദേശിക്കുന്നുമില്ല) എന്ന് പറഞ്ഞത് പ്രത്യേകം ശ്രദ്ധാർഹമാകുന്നു. അല്ലാഹു സ്വയം സ്വീകരിച്ചിട്ടുള്ള ഒരു പൊതുതത്വവും അവന്റെ മഹത്തായ ഒരു അനുഗ്രഹവുമാണ് ഈ വാക്യം കുറിക്കുന്നത്. വുദ്വൂവിനും കുളിക്കും വെള്ളം കിട്ടാത്തപ്പോൾ മണ്ണുകൊണ്ട് 'തയമ്മും, ചെയ്യണമെന്ന് കൽപിച്ചുകൊണ്ട് അല്ലാഹു സൂ: മാഇദഃയിൽ പറയുന്നു; مَا يُرِيدُ اللَّهُ لِيَجْعَلَ عَلَيْكُم مِّنْ حَرَجٍ (നിങ്ങളുടെ മേൽ വല്ല വിഷമവും ഉണ്ടാക്കുവാൻ അല്ലാഹു ഉദ്ദേശിക്കുന്നില്ല. (മാഇദഃ : 7). അല്ലാഹുവിന്റെ മാർഗത്തിൽ മുറപ്രകാരം സമരം നടത്തണമെന്ന് കൽപിച്ചശേഷം സൂറഃ ഹജ്ജിൽ പറയുന്നു: وَمَا جَعَلَ عَلَيْكُمْ فِي الدِّينِ مِنْ حَرَجٍ (നിങ്ങളുടെ മേൽ മതകാര്യത്തിൽ അവൻ ഒരു വിഷമവും ഏർപ്പെടുത്തിയിട്ടില്ല (ഹജ്ജ്: 78) بعثت بالحنيفية السمحة (വിട്ടുവീഴ്ചയുള്ള- വിശാലമായ- ഋജുവായ മാർഗവും കൊണ്ട് ഞാൻ നിയോഗിക്കപ്പെട്ടിരിക്കുന്നു) എന്നും മറ്റും നബി തിരുമേനിﷺയും അരുളിച്ചെയ്തിരിക്കുന്നു. മനുഷ്യർക്ക് അനുഷ്ഠിക്കുവാൻ സാദ്ധ്യമല്ലാത്ത കൽപനകളൊന്നും മതത്തിലില്ല; മനുഷ്യരുടെ കഴിവും പരിതഃസ്ഥിതികളും പരിഗണിക്കപ്പെട്ടുകൊണ്ടും, ആവശ്യമായ വിട്ടുവീഴ്ചകൾ അനുവദിച്ചുകൊണ്ടും മാത്രമേ മതവിധികളുള്ളൂ എന്നൊക്കെയാണ് ഇവയുടെ സാരം. രോഗമുള്ളപ്പോഴും, യാത്രയിലായിരിക്കുമ്പോഴും നോമ്പ് നോൽക്കുക തന്നെ വേണമെന്ന് നിർബന്ധിച്ചു നിങ്ങളെ ബുദ്ധിമുട്ടിക്കുവാൻ അല്ലാഹു ഉദ്ദേശിക്കുന്നില്ല. അതുകൊണ്ടാണ് വേറെ ദിവസങ്ങളിൽ എണ്ണം തികച്ചാലും മതി എന്ന് വെച്ചിരിക്കുന്നതെന്നാണ് ഇവിടത്തെ സൂചന.

ഹൃദയത്തിൽ മതബോധം തീണ്ടാത്തവരും, മതതത്വങ്ങളെപ്പറ്റി വേണ്ടതുപോലെ അറിയാത്തവരുമായ ചില ആളുകൾ, തങ്ങളുടെ ഇച്ഛക്കൊത്തവണ്ണം മതകൽപനകളെ മറികടക്കുവാൻവേണ്ടി ഈ തത്വം- അല്ലാഹു നിങ്ങളിൽ ഞെരുക്കത്തെ ഉദ്ദേശിക്കുന്നില്ല എന്ന തത്വം- ഒരു ആയുധമാക്കി എടുക്കാറുണ്ട്. അവരുടെ ന്യായം കേട്ടാൽ തോന്നും, അൽപം ഞെരുക്കമോ ബുദ്ധിമുട്ടോ ആയി തോന്നാവുന്ന ഒരു മതവിധിയും ഇസ്ലാമിൽ ഇല്ലെന്നും, ഓരോരുത്തർക്കും അവരവരുടെ ഹിതത്തിനും സൗകര്യത്തിനും അനുസരിച്ച് മതാനുഷ്ഠാനങ്ങൾ നടത്തുവാൻ സ്വാതന്ത്ര്യമുണ്ടെന്നുമാണിതിന്റെ അർത്ഥമെന്നും! معاذ الله

(14) ഒഴിഞ്ഞുപോയ നോമ്പ് മറ്റു ദിവസങ്ങളിൽ നോറ്റു വീട്ടണമെന്നും, നിങ്ങൾക്ക് ഞെരുക്കം കൂടാതെ കഴിച്ചുകൂട്ടുവാൻ വേണ്ടിയാണ് അങ്ങനെ നിശ്ചയിച്ചതെന്നും പറഞ്ഞശേഷം, അല്ലാഹു ഈ വിഷയം അവസാനിപ്പിക്കുന്നത് നോക്കുക: وَلِتُكْمِلُوا الْعِدَّةَ......وَلَعَلَّكُمْ تَشْكُرُونَ (നിങ്ങൾ എണ്ണം പൂർത്തിയാക്കുവാനും, നിങ്ങൾക്ക് മാർഗദർശനം നൽകിയതിന്റെ പേരിൽ നിങ്ങൾ അല്ലാഹുവിന് മഹത്വകീർത്തനം ചെയ്യാൻ വേണ്ടിയും, നിങ്ങൾ നന്ദി കാണിക്കുവാൻ വേണ്ടിയും.) ഇതിൽ നിന്ന് പ്രധാനപ്പെട്ട ചില കാര്യങ്ങൾ മനസ്സിലാക്കേണ്ടതുണ്ട്. ഉദാഹരണമായി:

(ഒന്ന്) അല്ലാഹു ഒരു കാര്യം കൽപിക്കുമ്പോൾ, അതിന്റെ പരിപൂർണ രൂപത്തിൽ കൊണ്ടുവരാൻ കഴിയാത്ത പക്ഷം, കഴിയുന്നത്ര അവൻ കൽപിച്ചതുപോലെ ആയിരിക്കുവാൻ ശ്രമിക്കണമെന്നുള്ളതാണ്. ഞാൻ നിങ്ങളോട് വല്ല കാര്യത്തെക്കുറിച്ചും വിരോധിച്ചാൽ നിങ്ങളത് (അപ്പടി) വർജ്ജിക്കണമെന്നും, ഞാൻ നിങ്ങളോട് വല്ല കാര്യത്തെ

ക്കുറിച്ചും കൽപിച്ചാൽ അതിൽ നിന്ന് നിങ്ങൾക്ക് കഴിയുന്നത്ര കൊണ്ടുവരണമെന്നും നബിﷺ അരുളിച്ചെയ്തതായി പ്രബലമായ ഹദീഥിൽ വന്നിട്ടുള്ളത് ഇവിടെ സ്മരണീയമാകുന്നു. നിങ്ങൾക്ക് സാധിക്കുന്നത്ര നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ എന്ന് (64: 16) അല്ലാഹുവും പറഞ്ഞിരിക്കുന്നു. ഒരു നിർബന്ധ കർമം, അല്ലെങ്കിൽ ഒരു കൽപന തികച്ചും അതിന്റെ യഥാരൂപത്തിൽ കൊണ്ടുവരാൻ സാധിക്കാത്തതിന്റെ പേരിൽ അത് പാടെ വിട്ടുകളയുവാൻ പാടില്ലെന്നും, ആകുന്നത്ര അതിന്റെ ബാഹ്യവും ആന്തരികവുമാകുന്ന വശങ്ങൾ പൂർത്തിയാക്കുവാൻ ശ്രദ്ധിക്കണമെന്നുമാണ് ഇതിന്റെയെല്ലാം സാരം.

(രണ്ട്) ഒരു നല്ല കർമം ചെയ്തുകഴിയുമ്പോൾ, അല്ലാഹുവിനെ സ്മരിക്കയും, ആ സൽക്കാര്യം ചെയ്യാൻ അനുഗ്രഹിച്ചതിൽ അല്ലാഹുവിന് നന്ദികാണിക്കയും ചെയ്യുന്നത് ആവശ്യമാണെന്നുള്ളതാണ്. 'മഹത്വകീർത്തനം' എന്ന് അർത്ഥം കൽപിച്ചത് تَكْبِير (തക്ബീറി)നാകുന്നു. 'അല്ലാഹു അക്ബർ' (അല്ലാഹു ഏറ്റവും വലിയ മഹാൻ) എന്നുള്ള കീർത്തനത്തിനാണ് 'തക്ബീർ' എന്ന് സാധാരണ പറഞ്ഞുവരുന്നത്. ഒരു നൻമ ചെയ്തു തീർക്കുവാൻ കഴിയുമ്പോൾ അതിൽ സന്തോഷം തോന്നുന്നതും, ഒരു ചീത്തകാര്യം ചെയ്തുപോയാൽ അതിൽ വെറുപ്പ് തോന്നുന്നതും സത്യവിശ്വാസിയുടെ ലക്ഷണമാണെന്ന് ഹദീഥിൽ വന്നിട്ടുമുണ്ട്.

അപ്പോൾ, ഒരു മാസക്കാലം അല്ലാഹുവിന് വേണ്ടി സുഖസൗകര്യങ്ങൾ ഉപേക്ഷിച്ചു കൊണ്ട് നോമ്പുനോൽക്കുവാൻ സാധിച്ചതിലുള്ള നന്ദിയും അല്ലാഹുവിന്റെ സ്മരണയിലൂടെ പ്രകടമാക്കുക എന്നുള്ളതാണ് ഇതിലടങ്ങിയ തത്വം. നോമ്പിൽ മാത്രമല്ല, മറ്റുള്ള അനുഷ്ഠാനകർമങ്ങളിലും ഈ തത്വം ഗൗനിക്കപ്പെടേണ്ടതുണ്ട്. ഹജ്ജുകർമം നിർവഹിക്കപ്പെട്ടു കഴിഞ്ഞാൽ, നിങ്ങളുടെ പിതാക്കളെ സ്മരിക്കുന്നതുപോലെ, അഥവാ അതിൽ ഉപരിയായി നിങ്ങൾ അല്ലാഹുവിനെ സ്മരിക്കണമെന്ന് താഴെ (200-ാം വചനത്തിൽ) അല്ലാഹു പറയുന്നുണ്ട്. ജുമുഅഃ നമസ്കാരം നിർവഹിക്കപ്പെട്ടാൽ, ഭൂമിയിൽ പരന്ന് അല്ലാഹുവിന്റെ അനുഗ്രഹം തേടിക്കൊള്ളുകയും, അല്ലാഹുവിനെ ധാരാളം ഓർമിക്കുകയും വേണമെന്നും (സൂറഃ ജുമുഅഃ : 10) നമസ്കാരത്തിന് ശേഷം അല്ലാഹുവിന് സ്തോത്രകീർത്തനം ചെയ്യണമെന്നും (സൂറഃ ക്വാഫ്: 40) അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. നമസ്കാര കർമങ്ങൾക്കുശേഷം പല 'ദിക്റു' കളും നബിﷺ ഉപദേശിക്കുകയും അനുഷ്ഠിക്കുകയും ചെയ്തിട്ടുള്ളതും പ്രസിദ്ധമാണല്ലോ.

(മൂന്ന്) റമദ്വാൻ നോമ്പ് അവസാനിക്കുന്നതോടുകൂടി ഉണ്ടാകുന്ന ചെറിയ പെരുന്നാൾ ദിവസം തക്ബീറിന്റെയും നന്ദിയുടെയും, സന്തോഷത്തിന്റെയും ദിവസമാണെന്നുള്ള ഒരു സൂചനയും ഇതിൽ കാണാം. والله اعلم

യാത്രകളിൽ നോമ്പ് നിർബന്ധമില്ലെങ്കിലും കൂടുതൽ നല്ലത് നോമ്പ് പിടിക്കലോ, പിടിക്കാതിരിക്കലോ എന്ന വിഷയത്തിൽ പണ്ഡിതൻമാർക്കിടയിൽ അഭിപ്രായവ്യത്യാസം കാണാം. ഇതുസംബന്ധമായ ഹദീഥുകളുടെ വെളിച്ചത്തിൽ പരിശോധിച്ചാൽ, ആ അഭിപ്രായങ്ങളിൽ ഏതെങ്കിലും ഒന്ന് അപ്പടി ശരിവെക്കുവാൻ ന്യായം കാണുന്നില്ല. സന്ദർഭവും, പരിതഃസ്ഥിതിയും, വ്യക്തികളുടെ സ്ഥിതിഗതിയും അനുസരിച്ച് ചിലപ്പോൾ നോമ്പ് അനുഷ്ഠിക്കലും, ചിലപ്പോൾ നോമ്പ് വിട്ടുകളയലുമാണ് നന്നായിരിക്കുക എന്നാണ് പൊതുവെ മനസ്സിലാകുന്നത്. (അല്ലാഹുവിനറിയാം) ഉദാഹരണാർത്ഥം ചില ഹദീഥുകൾ ഉദ്ധരിക്കാം:-

1. ജാബിർ (റ) പറയുന്നു: 'മക്കാ വിജയയാത്രയിൽ കുറാഉൽ ഗമീം (*) എന്ന സ്ഥലത്ത്

---

*(*) കുറാഉൽഗമീം ( كُرَاعُ الغَمِيم ) ഉസ്ഫാനീ (عُسْفَانِ)ൽ നിന്ന് മൂന്ന് നാഴിക*

എത്തുന്നതുവരെ നബിﷺ റമദാൻ നോമ്പ് പിടിച്ചിരുന്നു. അവിടെ എത്തിയപ്പോൾ, തിരുമേനി ഒരു കോപ്പ വെള്ളം കൊണ്ടു വരുവാൻ കൽപിച്ചു. അത് ജനങ്ങൾ നോക്കിക്കാണുമാറ് പൊക്കിപ്പിടിച്ചുകൊണ്ട് അവിടുന്ന് കുടിക്കുകയും ചെയ്തു. പിന്നീട് ചില ആളുകൾ നോമ്പ് തുടരുകയാണെന്ന് പറയപ്പെട്ടപ്പോൾ, തിരുമേനി പറഞ്ഞു: അവർ അനുസരണക്കേട് കാണിക്കുന്നവരാണ്! അവർ അനുസരണക്കേട് കാണിക്കുന്നവരാണ്!' (മു; തി.) പിന്നീട് അവരും നോമ്പ് മുറിച്ചതായി രിവായത്തുണ്ട്.

2. അനസ് (റ) പറയുന്നു: ഞങ്ങൾ നബിﷺയൊന്നിച്ച് ഒരു യാത്രയിലായിരുന്നു. ഞങ്ങളിൽ നോമ്പുള്ളവരും, നോമ്പില്ലാത്തവരും ഉണ്ടായിരുന്നു. അങ്ങനെ, ഉഷ്ണമുള്ള ഒരു ദിവസം ഞങ്ങളൊരു താവളത്തിൽ ഇറങ്ങി. പുതപ്പ് കൈവശമുള്ള ആളുകളായിരുന്നു ഞങ്ങളിൽ അധികം തണൽ കിട്ടുന്ന ആളുകൾ. ചിലർ കൈകൊണ്ട് വെയിൽ തടുക്കുമായിരുന്നു. അങ്ങനെ, നോമ്പുള്ളവർ തളർന്നു. നോമ്പില്ലാത്തവർ എഴുന്നേറ്റു തമ്പുകൾ കെട്ടുകയും, വാഹനമൃഗങ്ങൾക്ക് വെള്ളം കൊടുക്കുകയും ചെയ്തു. അപ്പോൾ, നബി ﷺ പറഞ്ഞു: 'നോമ്പ് പിടിക്കാത്തവർ കൊണ്ടുപോയി, ഇന്ന് പ്രതിഫലം!' (ബു; മു; ന.)

3. അനസ് (റ) ഉദ്ധരിച്ച വേറെ ഒരു ഹദീഥിൽ, നോമ്പുള്ളവർ ഇല്ലാത്തവരെയും, ഇല്ലാത്തവർ ഉള്ളവരെയും കുറ്റപ്പെടുത്തിയിരുന്നില്ല എന്നും അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു. (മാ; ബു; മു; ദാ.)

4. ജാബിർ (റ) പറയുന്നു: ഒരു യാത്രയിൽ (ഞങ്ങളൊന്നിച്ച്) നബിﷺ ഉണ്ടായിരുന്നു. ഒരു മനുഷ്യന്റെ അടുക്കൽ ആളുകൾ ഒരുമിച്ചുകൂടുകയും, അദ്ദേഹത്തിന് മീതെ തണലുണ്ടാക്കിക്കൊടുക്കുകയും ചെയ്തതായി അവിടുന്ന് കണ്ടു. അയാൾക്ക് എന്താണെന്ന് അവിടുന്ന് ചോദിച്ചു. അയാൾ നോമ്പുകാരനാണെന്ന് അവർ ഉത്തരം പറഞ്ഞു. അപ്പോൾ റസൂൽﷺ പറഞ്ഞു: 'യാത്രയിൽ നോമ്പുനോൽക്കൽ പുണ്യകാര്യത്തിൽപെട്ടതല്ല.' (മാ; ബു; മു; ദാ; ന:)

5. ആഇശഃ (റ) പറയുന്നു: 'ഹംസത്തുബ്നു അംറിൽ അസ്‌ലമീ (റ) യാത്രയിലെ നോമ്പിനെപ്പറ്റി നബിﷺയോട് ചോദിച്ചു. അദ്ദേഹം വളരെ നോമ്പുനോൽക്കാറുള്ള ഒരാളായിരുന്നു. അപ്പോൾ, നബിﷺ പറഞ്ഞു: 'തനിക്ക് വേണമെങ്കിൽ നോമ്പ് നോറ്റുകൊള്ളുക; വേണമെങ്കിൽ നോമ്പ് വിട്ടുകൊള്ളുക.' (മാ; ബു; മു; ദാ; തി;ന.)

6. അബുദ്ദർദാഉ് (റ) പറയുന്നു: 'ഉഷ്ണത്തിന്റെ കാഠിന്യം നിമിത്തം തലയിൽ കൈവെച്ച് പോകുമായിരുന്ന വിധം കഠിന ഉഷ്ണമുള്ള ഒരു ദിവസം ഞങ്ങൾ നബിﷺയൊന്നിച്ച് റമദാനിൽ യാത്ര പുറപ്പെടുകയുണ്ടായി. ഞങ്ങളിൽ റസൂൽ തിരുമേനിﷺയും, ഇബ്നുറവാഹത്തും (റ) അല്ലാതെ നോമ്പുള്ളവർ ഉണ്ടായിരുന്നില്ല.' (ബു; മു; ദാ.)

7. ഹംസത്തുബ്നു അംറിൽ അസ്‌ലമീ (റ) പറയുകയുണ്ടായി: 'അല്ലാഹുവിന്റെ റസൂലേ, എനിക്ക് യാത്രയിൽ നോമ്പിന് ശക്തിയുള്ളതായി ഞാൻ കാണുന്നു. അതുകൊണ്ട് എനിക്കതിൽ തെറ്റുണ്ടോ?' അപ്പോൾ തിരുമേനി പറഞ്ഞു: 'അത് പ്രതാപശാലിയും മഹാനുമായ അല്ലാഹുവിന്റെ വക ഒരു ഇളവാകുന്നു. അത് ആരെങ്കിലും സ്വീകരിച്ചാൽ അത് നല്ലതാണ്. ഒരാൾ നോമ്പ് നോൽക്കുവാൻ ഇഷ്ടപ്പെട്ടാൽ അവന്റെമേൽ തെറ്റുമില്ല.' (മു) ഇതിനെക്കുറിച്ചായിരിക്കും 5-ാമത്തെ ഹദീഥിൽ ആഇശാ

***അകലെയാണ്. മക്കയിൽ നിന്ന് രണ്ട് 'മർഹല:' (രണ്ട് ദിവസത്തെ യാത്രാദൂരം) അകലെ മദീനായിലേക്കുള്ള മാർഗത്തിൽ ഉസ്ഫാനും സ്ഥിതിചെയ്യുന്നു. (القاموس)***

(റ) പ്രസ്താവിച്ചത്. الله اعلم

ഇതുപോലെ ഹദീഥുകൾ വേറെയും പലതും ഉദ്ധരിക്കുവാനുണ്ട്. യഥാർത്ഥം മനസ്സിലാക്കുവാൻ ഇവ തന്നെ മതിയല്ലോ. ഇവയിൽ ഏതെങ്കിലും ഹദീഥുകളെയോ സംഭവത്തെയോ മാത്രം കണക്കിലെടുത്തുകൊണ്ട് യാത്രക്കാരന് നോമ്പാണ് നല്ലതെന്നോ, നോമ്പുനോൽക്കാതിരിക്കലാണ് നല്ലതെന്നോ പൊതുവിൽ ഒരു വിധി കൽപിക്കുന്നത് ശരിയായിരിക്കയില്ല. ഓരോന്നിന്റെയും സന്ദർഭംകൂടി കണക്കിലെടുത്തുവേണം യഥാർത്ഥം മനസ്സിലാക്കുവാൻ.

അല്ലാഹു നൽകിയ ഇളവുകളും വിട്ടുവീഴ്ചകളും ഉപയോഗപ്പെടുത്തുന്നത് നന്നല്ലെന്ന ഭാവത്തിൽ, ബുദ്ധിമുട്ടുകൾ സ്വയം അനുഭവിക്കുന്ന സ്വഭാവവും, നേരെമറിച്ച് നാമമാത്രമായെങ്കിലും കാണുന്ന പഴുതുകൾ ഉപയോഗപ്പെടുത്തിക്കൊണ്ട് അല്ലാഹു നൽകിയ ഇളവിന്റെ പേരിൽ നിയമത്തിൽ നിന്ന് ഒഴിഞ്ഞുമാറുവാൻ ശ്രമിക്കുന്ന സ്വഭാവവും- രണ്ടും തന്നെ- നന്നല്ലെന്നും, ഒന്നാമത്തേത് ഒരു തരം നന്ദികേടും, രണ്ടാമത്തേത് ഒരു തരം ധിക്കാരവുമാണെന്നും ഇതിൽനിന്നൊക്കെ മനസ്സിലാക്കാവുന്നതാണ്. നോമ്പ് വിട്ടുകളയുവാൻ ഒരാൾക്ക് തക്കതായ കാരണമുണ്ടായാൽ തന്നെയും ആ കാരണം മറ്റുള്ളവർക്ക് മനസ്സിലാക്കുവാൻ കഴിയാത്തതായിരിക്കുമ്പോൾ, അയാൾ ഭക്ഷണം കഴിക്കുക മുതലായ നോമ്പിന് യോജിക്കാത്ത കാര്യങ്ങൾ നടത്തുന്നത് പരസ്യമാക്കാതെ സൂക്ഷിക്കേണ്ടതാകുന്നു. പ്രത്യേകിച്ചും അമുസ്ലിംകൾക്കിടയിൽ ഇത് ശ്രദ്ധിക്കപ്പെടേണ്ടതുണ്ട്. അല്ലാത്തപക്ഷം വൃഥാ തെറ്റിദ്ധാരണകൾക്ക് കാരണമാകുമെന്നുള്ളത് മാത്രമല്ല, ഇതിലുള്ള ദോഷം. ഒരു തരത്തിൽ റമദ്വാൻ മാസത്തിന്റെ നേരെയുള്ള ഒരു അനാദരവും, ഇസ്ലാമിന് നേരെ വിമതസ്ഥർക്ക് പരിഹാസം തോന്നിക്കുവാൻ ഇടവരുത്തുന്നതുമാണത്. അല്ലാഹുവിന്റെ വിധിവിലക്കുകൾ ശരിക്കും പാലിക്കുന്ന ഭയഭക്തരുടെ കൂട്ടത്തിൽ അവൻ നമ്മെയെല്ലാം ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ. آمين

وَإِذَا سَأَلَكَ عِبَادِى عَنِّى فَإِنِّى قَرِيبٌ ۖ أُجِيبُ دَعْوَةَ ٱلدَّاعِ إِذَا دَعَانِ ۖ فَلْيَسْتَجِيبُوا۟ لِى وَلْيُؤْمِنُوا۟ بِى لَعَلَّهُمْ يَرْشُدُونَ ﴿١٨٦﴾

﴾186﴿ **(നബിയേ) എന്റെ അടിയാൻമാർ എന്നെപ്പറ്റി നിന്നോട് ചോദിച്ചാൽ, നിശ്ചയമായും ഞാൻ സമീപസ്ഥനാകുന്നു (എന്നു പറയുക). എന്നെ വിളി(ച്ചു പ്രാർത്ഥി)ച്ചാൽ ഞാൻ വിളി(ച്ചു പ്രാർത്ഥി)ക്കുന്നവന്റെ വിളിക്ക് ഉത്തരം നൽകുന്നതാണ്. എന്നാൽ, അവർ എനിക്ക് [എന്റെ വിളിക്ക്] ഉത്തരം ചെയ്യുകയും, എന്നിൽ അവർ വിശ്വസിക്കുകയും ചെയ്തുകൊള്ളട്ടെ; അവർ നേർവഴി പ്രാപിച്ചേക്കുന്നതാണ്.**

---

﴾186﴿ وَإِذَاسَأَلَكَ നിന്നോടുചോദിച്ചാൽ عِبَادِي എന്റെ അടിയാൻമാർ عَنِّي എന്നെപ്പറ്റി فَإِنِّي എന്നാൽ നിശ്ചയമായും ഞാൻ قَرِيبٌ സമീപസ്ഥനാണ്, أُجِيبُ ഞാൻ

ഉത്തരം നൽകും دَعْوَةَ വിളിക്ക്, പ്രാർത്ഥനക്ക് الدَّاعِ വിളിക്കുന്ന (പ്രാർത്ഥിക്കുന്ന) വന്റെ إِذَادَعَانِ അവൻ എന്നെ വിളിച്ചാൽ, എന്നോട് പ്രാർത്ഥിച്ചാൽ فَلْيَسْتَجِيبُوا എന്നാൽ അവർ ഉത്തരം ചെയ്യട്ടെ, അതിനാൽ അവർ ഉത്തരം തേടിക്കൊള്ളട്ടെ لِي എനിക്ക്, എന്നോട് وَلْيُؤْمِنُوا അവർ വിശ്വസിക്കുകയും ചെയ്യട്ടെ بِي എന്നിൽ, എന്നെക്കൊണ്ട് لَعَلَّهُمْ അവരായേക്കാം, ആകുവാൻവേണ്ടി يَرْشُدُونَ അവർ നേർവഴിക്കാകും

---

കഴിഞ്ഞ വചനങ്ങളിൽ നോമ്പിനെക്കുറിച്ച് പലതും പ്രസ്താവിച്ചു. അവസാനം അല്ലാഹുവിനെ മഹത്വപ്പെടുത്തുവാനും, അവന് നന്ദി കാണിക്കുവാനും ഉപദേശിച്ചു. തുടർന്നുകൊണ്ട് ഈ വചനത്തിൽ പ്രാർത്ഥനയെക്കുറിച്ച് പ്രസ്താവിക്കുന്നു. അടുത്ത വചനത്തിൽ വീണ്ടും നോമ്പ് സംബന്ധമായ കാര്യങ്ങളാണ് പ്രതിപാദിക്കുന്നത്. ഇടക്ക് വെച്ച് പ്രാർത്ഥനയുടെ കാര്യം പറയുകയും, അതിന് പ്രേരിപ്പിക്കുകയും ചെയ്തതിൽ നിന്ന് നോമ്പും പ്രാർത്ഥനയും തമ്മിൽ ബന്ധമുണ്ടെന്ന്- നോമ്പ് കാലത്തെ പ്രാർത്ഥനക്ക് പ്രത്യേകം പ്രാധാന്യമുണ്ടെന്ന്- മനസ്സിലാക്കാവുന്നതാണ്. നോമ്പുകാരൻ നോമ്പ് തുറക്കുമ്പോൾ ചെയ്യുന്ന പ്രാർത്ഥനക്ക് പ്രത്യേകം ഉത്തരം ലഭിക്കുന്നതാണെന്ന് ഹദീഥുകളിൽ വന്നിട്ടുള്ളതും, ഇക്കാരണത്താൽ ഇബ്നു ഉമർ (റ) നോമ്പ് തുറക്കുന്ന സമയത്ത് തന്റെ വീട്ടുകാരെയും മക്കളെയും ഒരുമിച്ച് കൂട്ടി പ്രാർത്ഥിക്കാറുണ്ടായിരുന്നുവെന്ന് രിവായത്ത് ചെയ്യപ്പെട്ടിട്ടുള്ളതും പ്രസ്താവ്യമാകുന്നു. (ഇബ്നുകഥീർ നോക്കുക) ഈ വചനവും, ഇതിന്റെ മുമ്പും പിമ്പുമുള്ള വചനങ്ങളും മനസ്സിരുത്തി പരിശോധിക്കുന്നവർക്ക് നോമ്പും പ്രാർത്ഥനയും തമ്മിലുള്ള പ്രത്യേക ബന്ധം മനസ്സിലാക്കുവാൻ സാധിക്കുന്നതാണ്.

എന്നാൽ- മുമ്പ് ചൂണ്ടിക്കാട്ടിയതുപോലെ- നോമ്പിന് കഴിവുള്ളവർ നോമ്പ് നോൽക്കാതെ പകരം തെണ്ടം കൊടുത്താലും മതിയെന്നുള്ള വിധി ഇന്നും നിലവിലുണ്ടെന്ന പുത്തൻ അഭിപ്രായക്കാരുടെ ദൃഷ്ടിയിൽ നോമ്പിനോ, നോമ്പും പ്രാർത്ഥനയും തമ്മിലുള്ള ബന്ധത്തിനോ അത്ര വലിയ സ്ഥാനമൊന്നും ഇല്ലാതിരിക്കുക സ്വാഭാവികമാണല്ലോ. അതുകൊണ്ടായിരിക്കാം അവരിൽ ചിലർ, ഈ ആയത്തും ഇതിന്റെ മുമ്പത്തെ ആയത്തുകളും തമ്മിൽ ഒരു പുതിയ കൂട്ടിഇണക്കൽ നടത്തിക്കാണുന്നത്. ഈ ആയത്തിന്റെ അർത്ഥോദ്ദേശ്യങ്ങൾ വിവരിച്ചുകൊണ്ട് അവർ പറയുന്നു: 'പട്ടിണി കിടന്നു ദേഹം പീഡിപ്പിച്ചാലേ ദൈവസാമീപ്യം പ്രാപിക്കാറാവുകയുള്ളൂവെന്നുള്ള പഴയ ധാരണ തെറ്റാണ്. എന്റെ അടിമകൾ നിന്നോട് എന്നെക്കുറിച്ച് ചോദിച്ചാൽ (നീ പറയുക: എന്നെ സമീപിക്കുവാൻ അവർ പാടുപെടേണ്ടതില്ല) ഞാൻ (അവരുടെ) സമീപസ്ഥനാകുന്നു........' ഈ വാചകങ്ങളുടെ പിന്നിലുള്ള മനസ്സിരുപ്പ് നോമ്പിന് ഇസ്‌ലാമിൽ കൽപിക്കപ്പെട്ടിട്ടുള്ള സ്ഥാനം- അതിന്റെ ആത്മീയവശം- ഒന്ന് താഴ്ത്തിക്കാട്ടലല്ലാതെ മറ്റെന്താണെന്ന് നമുക്ക് മനസ്സിലാകുന്നില്ല. ഇത്തരം ചില പ്രയോഗങ്ങൾ ഇവരിൽ നിന്നൊക്കെ വേറെയും കാണാറുള്ളതാണ്. നബിﷺയുടെ ചര്യയിൽ നിന്നറിയപ്പെട്ട സുന്നത്ത് നോമ്പുകളെ സംബന്ധിച്ചിടത്തോളം വളരെ പുച്ഛമായ സ്വരത്തിൽ ഇത്തരക്കാരുടെ പ്രസ്താവനകൾ അവയിൽ ചിലതാകുന്നു.

'നമ്മുടെ റബ്ബ് സമീപസ്ഥനാണോ? എങ്കിൽ നമുക്ക് അവനുമായി പതുക്കെ സംഭാഷണം ചെയ്യാം. അവൻ ദൂരസ്ഥനാണോ? എങ്കിൽ അവനോട് നമുക്ക് വിളിച്ച് ചോദിക്കാം' എന്ന് ഒരു അഅ്റാബി (മരുഭൂവാസിയായ അറബി) ചോദിച്ചതിനെത്തുടർന്ന് ഈ വചനം

അവതരിച്ചതെന്നും, 'നമ്മുടെ റബ്ബ് എവിടെയാണ്?' എന്ന് ചിലർ അന്വേഷിച്ചതിനെത്തുടർന്ന് അവതരിച്ചതാണെന്നുമൊക്കെ ചില രിവായത്തുകൾ കാണാം. യഥാർത്ഥത്തിൽ അങ്ങനെ ഒരു ചോദ്യം സംഭവിച്ചിട്ടില്ലെങ്കിൽ പോലും ആരെങ്കിലും അങ്ങനെ ചോദിച്ചാൽ ഇന്ന വിധത്തിൽ ഉത്തരം പറയണമെന്ന് അല്ലാഹു നബിﷺയെ പഠിപ്പിച്ചതുമാകാവുന്നതാണ്. (അല്ലാഹുവിനറിയാം) ഏതായാലും 'എന്റെ അടിമകൾ ചോദിച്ചാൽ (إِذَاسَأَلَكَ عَبِيدِى)' എന്നോ മറ്റോ പറയാതെ 'എന്റെ അടിയാൻമാർ ചോദിച്ചാൽ (إِذَا سَأَلَكَ عِبَادِي)' എന്ന പ്രയോഗത്തിൽ, എന്നെ ആരാധിക്കുന്ന എന്റെ അടിമകളായ ആളുകൾക്ക് എന്നെപ്പറ്റി അറിയുവാൻ ആഗ്രഹമുണ്ടാകും– അതുകൊണ്ട് അവർക്ക് പറഞ്ഞുകൊടുക്കുക– എന്നൊരു ആശയം അതിൽ അന്തർഭവിച്ചിരിക്കുന്നു. (*) അല്ലാഹു എപ്പോഴും തന്റെ അടിയാൻമാരുടെ അടുത്ത് തന്നെ ഉണ്ട്. അവരുടെ പ്രാർത്ഥനകളെല്ലാം അവൻ എപ്പോഴും കേൾക്കുകയും അറിയുകയും ചെയ്യും, അവരുടെ അപേക്ഷകളെ അവൻ പാഴാക്കി കളയുകയില്ല, അതുകൊണ്ട് അവന്റെ മുമ്പിൽ അപേക്ഷകൾ സമർപ്പിക്കുന്നതിന് അവർ പ്രത്യേക സമയമോ സ്ഥലമോ നോക്കേണ്ടതില്ല, മറ്റൊരാളുടെ മദ്ധ്യസ്ഥമോ ശുപാർശയോ അതിൽ കൂട്ടിച്ചേർക്കേണ്ടതുമില്ല, അവനെ കേൾപ്പിക്കുവാൻ വേണ്ടി ഉച്ചത്തിൽ വിളിച്ചു പറയേണ്ടതുമില്ല എന്നൊക്കെ ജനങ്ങൾക്ക് പറഞ്ഞുകൊടുക്കുവാൻ അല്ലാഹു ഈ വചനം മുഖേന നബിﷺയോട് കൽപിക്കുന്നു. അവർ എന്നെ വിളിച്ചു പ്രാർത്ഥിക്കുന്നതിന് ഉത്തരം നൽകുവാൻ സദാ ഞാൻ സന്നദ്ധനായിരിക്കുന്ന സ്ഥിതിക്ക് എന്റെ കൽപനാ നിർദ്ദേശങ്ങൾ അനുസരിക്കുക വഴി എന്റെ വിളിക്കും അവരും ഉത്തരം ചെയ്യേണ്ടതാണെന്നും, എന്നിൽ ശരിക്കും വിശ്വസിച്ചിരിക്കേണ്ടതാണെന്നും കൂടി ഉണർത്തുന്നു. فَلْيَسْتَجِيبُوا لِي എന്ന വാക്കിന് 'അതിനാൽ അവർ എന്നോട് ഉത്തരം നൽകുവാൻ തേടിക്കൊള്ളട്ടെ' എന്നും അർത്ഥം വരാവുന്നതാണ്. ഈ അർത്ഥം സ്വീകരിച്ചാലും അവസാനം അതും മേൽ വിവരിച്ച സാരത്തിൽ തന്നെ കലാശിക്കുന്നതാണ്. കാരണം, അല്ലാഹുവിനെ അനുസരിക്കുകയും അവനിൽ വിശ്വസിക്കുകയും ചെയ്തുകൊണ്ടല്ലാതെ അവനോട് ഉത്തരം നൽകുവാൻ അപേക്ഷിക്കുന്നതിന് അർത്ഥമില്ല. എങ്കിലും ആദ്യം സൂചിപ്പിച്ച അർത്ഥമാണ് ആ വാക്കിന് ക്വുർആൻ വ്യാഖ്യാതാക്കൾ പൊതുവിൽ അംഗീകരിച്ചു കാണുന്നത്. കൂടുതൽ നന്നായി തോന്നുന്നതും അതുതന്നെ.

'വിളിച്ചു, പ്രാർത്ഥിച്ചു, അപേക്ഷിച്ചു, യാചിച്ചു, തേടി' എന്നൊക്കെ സന്ദർഭോചിതം അർത്ഥങ്ങൾ വരുന്ന دَعَا (ദആ) എന്ന ക്രിയയുടെ ധാതുവാണ് دُعَاء (ദുആഅ്) എന്ന വാക്ക്. ഇതേ മാതിരിയുള്ള മറ്റൊരു വാക്കാണ് دَعْوَة (ദഅ്വത്ത്) എന്നതും. അല്ലാഹുവിനെ വിളിച്ചു, അവനോട് തേടി' എന്നൊക്കെ മലയാളത്തിൽ പറയുമ്പോൾ അവനെ വിളിച്ചു പ്രാർത്ഥിച്ചു എന്നുള്ള അർത്ഥത്തിലായിരിക്കുമല്ലോ അത്. അതുപോലെ, ഈ വാക്കുകളും അല്ലാഹുവിനോട് ചേർത്ത് പറയുമ്പോൾ അവനെ വിളിച്ചു പ്രാർത്ഥിക്കുക എന്ന അർത്ഥത്തിലാണ് ഉപയോഗിക്കപ്പെടാറുള്ളത്. പ്രാർത്ഥനയാകട്ടെ, ആരാധനയുടെ വിവിധ രൂപങ്ങളിൽ ഒന്നാണ് താനും. അത്രയുമല്ല, ആരാധനകളുടെ കാതലായ വശം തന്നെ പ്രാർത്ഥനയാണ്. നബിﷺ പറയുന്നു: 'ദുആ (പ്രാർത്ഥന) തന്നെയാണ് ഇബാ

---

*(*) അടിമ എന്നർത്ഥമായ عَبْد (അബ്ദ്)ലുള്ള തരവ്യത്യാസങ്ങളെയും, അതിന്റെ ബഹുവചനങ്ങളായ عِبَاد، عبيد (ഇബാദ്, അബീദ്) എന്നീ പദങ്ങൾ തമ്മിലുള്ള വ്യത്യാസത്തെയും കുറിച്ച് ഇമാം റാഗിബ് (റ)ന്റെ പ്രസ്താവനകൾ സൂ: ആലുഇംറാൻ 182–ാം വചനത്തിന്റെ വിവരണത്തിൽ കാണുക.*

ദത്ത് (ആരാധന.)' തുടർന്നുകൊണ്ട് (ഇതിന് തെളിവായി) സൂറത്തുൽ മുഅ്മിൻ 60-ാം വചനം തിരുമേനി ഓതുകയും ചെയ്തു. (അ; തി; ദാ; ന.) പ്രസ്തുത വചനത്തിന്റെ സാരം ഇതാകുന്നു: 'നിങ്ങളുടെ റബ്ബ് പറയുന്നു: നിങ്ങൾ എന്നെ വിളിച്ചു പ്രാർത്ഥിക്കുവിൻ. ഞാൻ നിങ്ങൾക്ക് ഉത്തരം ചെയ്യും. നിശ്ചയമായും, എന്നെ ആരാധിക്കുന്നതിനെക്കുറിച്ച് അഹംഭാവം നടിക്കുന്നവർ നിന്ദ്യൻമാരായ നിലയിൽ വഴിയെ നരകത്തിൽ പ്രവേശിക്കുന്നതാണ്.' ഈ വചനത്തിൽ ആദ്യം പറഞ്ഞ പ്രാർത്ഥനയെ പറ്റിയാണ് രണ്ടാമത് ആരാധന എന്ന് പ്രയോഗിച്ചത്. മറ്റൊരു ഹദീഥിൽ നബിﷺ പറഞ്ഞ വാചകം: 'ദുആ ഇബാദത്തിന്റെ മജ്ജയാകുന്നു.' എന്നാകുന്നു. (തി.) ഇതുകൊണ്ടാണ്, ആരാധനയിലുള്ള തൗഹീദിനെയും, ശിർക്കിനെയും കുറിച്ച് പറയുമ്പോൾ, മറ്റുള്ള ആരാധനാകർമങ്ങളെക്കാൾ അധികമായി 'ദുആ'യെ (വിളിച്ചു പ്രാർത്ഥിക്കലിനെ)ക്കുറിച്ച് കൂടുതൽ പരാമർശിക്കപ്പെട്ടു കാണുന്നതും.

إِنِّي قَرِيبٌ (ഞാൻ സമീപത്തുള്ളവനാണ്) എന്ന് പറഞ്ഞതിന്റെ താൽപര്യം, ഞാൻ പ്രാർത്ഥിക്കുന്നവന്റെ അടുത്ത സ്ഥലത്ത് സ്ഥിതി ചെയ്യുന്നുവെന്നല്ല. താഴെ ഉദ്ധരിക്കുന്ന ഹദീഥുകളിൽ നിന്ന് അതിന്റെ താൽപര്യം വ്യക്തമായി മനസ്സിലാക്കാം: അഹ്മദ്, ബുഖാരീ, മുസ്ലിം (റ) മുതലായ പലരും അബൂമൂസൽ അശ്അരീ (റ) പറഞ്ഞതായി ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: 'ഞങ്ങൾ റസൂൽﷺ തിരുമേനിയൊന്നിച്ച് ഒരു യുദ്ധയാത്രയിലായിരുന്നപ്പോൾ, ഞങ്ങൾ വല്ല കുന്നിലേക്കും കയറുകയോ, കുന്നിൻ മുകളിലായിരിക്കുകയോ, വല്ല താഴ്‌വരയിലും ഇറങ്ങുകയോ ചെയ്യുമ്പോഴെല്ലാം തന്നെ, ശബ്ദം ഉയർത്തി 'തക്ബീർ' ചൊല്ലാതിരിക്കുമായിരുന്നില്ല. അപ്പോൾ തിരുമേനി പറഞ്ഞു: 'ഹേ, മനുഷ്യരേ, നിങ്ങൾ നിങ്ങളുടെ ദേഹങ്ങളോട് മിതത്വം കാണിക്കുവിൻ. നിങ്ങൾ വിളിക്കുന്നത് ബധിരനായ ഒരുവനെയോ സന്നിഹിതനല്ലാത്ത ഒരുവനെയോ അല്ല (എല്ലാം) കേൾക്കുന്നവനും കാണുന്നവനുമായ ഒരുവനെയാണ് നിങ്ങൾ വിളിക്കുന്നത്. നിശ്ചയമായും, നിങ്ങൾ വിളിക്കുന്നവൻ നിങ്ങൾ ഓരോരുത്തരുടെയും കഴുത്തിനെക്കാൾ അവനോട് അടുപ്പമുള്ളവനാകുന്നു.........' നബിﷺ പറഞ്ഞുകേട്ടതായി അബൂഹുറയ്റഃ (റ) യിൽ നിന്ന് ഇമാം അഹ്മദ് (റ) ഇങ്ങനെ ഉദ്ധരിക്കുന്നു: എന്റെ അടിയാൻ എന്നെ സ്മരിക്കുകയും, എന്നെക്കുറിച്ച് അവന്റെ അധരങ്ങൾ ഇളകിക്കൊണ്ടിരിക്കുകയും ചെയ്യുമ്പോഴൊക്കെ ഞാൻ അവനോട് കൂടെ ഉണ്ടായിരിക്കുന്നതാണ്.'

'എന്നെ വിളിച്ചു പ്രാർത്ഥിക്കുന്നവന്റെ പ്രാർത്ഥനക്ക് ഞാൻ ഉത്തരം നൽകും ( أُجِيبُ دَعْوَةَ الدَّاعِ )' എന്ന് അല്ലാഹു പറഞ്ഞിരിക്കെ, നാം പ്രാർത്ഥിക്കുന്ന എല്ലാ പ്രാർത്ഥനകൾക്കും ഉത്തരം കിട്ടിക്കാണാത്തതെന്താണെന്ന് വല്ലവരും സംശയിച്ചേക്കാം. ഇതിനുള്ള മറുപടി നബിﷺയുടെ ഹദീഥുകളിൽ നിന്ന് ലഭിക്കുന്നതാണ്. തിർമദിയും, ഇമാം അഹ്മദിന്റെ പുത്രൻ അബ്ദുല്ലാ (റ)യും ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ നബിﷺ പറയുന്നു: 'ഭൂമിയുടെ മുകളിലുള്ള മുസ്ലിമായ ഏതൊരുവനും അല്ലാഹുവിനോട് വല്ലതും പ്രാർത്ഥിച്ചാൽ- അവൻ ഒരു കുറ്റകരമായ കാര്യത്തിനോ, ചാർച്ചാബന്ധം മുറിക്കുന്നതിനോ പ്രാർത്ഥിക്കാത്ത പക്ഷം- അല്ലാഹു അവന് അത് നൽകുകയോ, അല്ലെങ്കിൽ തിന്മയിൽ നിന്ന് അതിനോട് തുല്യമായതൊന്ന് തട്ടിനീക്കിക്കൊടുക്കുകയോ ചെയ്യാതിരിക്കയില്ല. അബൂസഈദിൽ ഖുദ്‌രീ (റ)യിൽ നിന്ന് ഇമാം അഹ്മദ് (റ) ഉദ്ധരിച്ച ഒരു ഹദീഥിലെ വാചകം ഇങ്ങനെയാണ്: 'കുറ്റമില്ലാത്തതോ, ചാർച്ചാബന്ധം മുറിക്കലില്ലാത്തതോ ആയ വല്ല പ്രാർത്ഥനയും ഒരു മുസ്ലിം ചെയ്യുന്നതായാൽ, അല്ലാഹു അവന് മൂന്നിൽ ഒരു കാര്യം ചെയ്തുകൊടുക്കാതിരിക്കുകയില്ല: ഒന്നുകിൽ അവൻ പ്രാർത്ഥിച്ച കാര്യം അവന് വേഗ

മാക്കിക്കൊടുക്കുക; അല്ലെങ്കിൽ അതിനെ അവനുവേണ്ടി പരലോകത്തേക്ക് സൂക്ഷി ച്ചുവെക്കുക; അല്ലെങ്കിൽ അവനിൽ നിന്ന് അതിന്റെ അത്ര തിന്മയെ തിരിച്ചുകളയുക. ' അപ്പോൾ, സ്വഹാബികൾ പറഞ്ഞു: 'എന്നാൽ നമുക്ക് (പ്രാർത്ഥന) അധികരിപ്പിക്കാ മല്ലോ!' തിരുമേനി പറഞ്ഞു: 'അല്ലാഹു കൂടുതൽ അധികം നൽകുന്നവനാകുന്നു.' ഇമാം മുസ്‌ലിം (റ) രേഖപ്പെടുത്തിയ ഒരു ഹദീഥ് ഇങ്ങനെയാകുന്നു: നബിﷺ പറഞ്ഞു: 'കുറ്റ കരമായതിനോ ചാർച്ചാബന്ധം മുറിക്കുന്നതിനോ, ഒരു അടിയാൻ പ്രാർത്ഥിക്കാത്ത പ്പോൾ– അവൻ ധൃതി കൂട്ടാത്തപക്ഷം– അവന് ഉത്തരം നൽകപ്പെട്ടുകൊണ്ടിരിക്കും.' അപ്പോൾ ചോദിക്കപ്പെട്ടു: ധൃതികൂട്ടുക എന്നാലെന്ത്?' തിരുമേനി പറഞ്ഞു: 'ഞാൻ പ്രാർത്ഥിച്ചു, ഞാൻ പ്രാർത്ഥിച്ചു എനിക്ക് ഉത്തരം കിട്ടിക്കാണുന്നില്ല എന്നുപറയുകയും അങ്ങിനെ കുണ്ഠിതപ്പെട്ട് പ്രാർത്ഥന വിട്ടുകളയുകയും ചെയ്യുക.' വേറെ ഒരു ഹദീ ഥിൽ നബിﷺ പറയുകയാണ്: 'അടിയാൻ അല്ലാഹുവിങ്കലേക്ക് രണ്ട് കൈയും നീട്ടി അതിലേക്ക് വല്ല നന്മയും ചോദിച്ചിട്ട് (ഒന്നും നൽകാതെ) അത് രണ്ടിനെയും പരാജയ മടഞ്ഞ നിലയിൽ മടക്കിക്കളയുവാൻ നിശ്ചയമായും അല്ലാഹു ലജ്ജിക്കുന്നതാണ്.' (ദാ; തി; ജ.) പ്രാർത്ഥിക്കുന്നവന്റെ പ്രാർത്ഥന എപ്പോൾ, എങ്ങനെ, എത്ര കണ്ട് സ്വീകരിക്ക ണമെന്നും, അവന് കൂടുതൽ മെച്ചം ഏതായിരിക്കുമെന്നുമൊക്കെ അവനെക്കാളും, മറ്റാ രെക്കാളും അറിയുക അല്ലാഹുവിനാണല്ലോ. വീണ്ടും നോമ്പിന്റെ വിഷയം തന്നെ തുടർന്നുകൊണ്ട് അല്ലാഹു പറയുന്നു:–

أُحِلَّ لَكُمْ لَيْلَةَ ٱلصِّيَامِ ٱلرَّفَثُ إِلَىٰ نِسَآئِكُمْ ۚ هُنَّ لِبَاسٌ لَّكُمْ وَأَنتُمْ لِبَاسٌ لَّهُنَّ ۗ عَلِمَ ٱللَّهُ أَنَّكُمْ كُنتُمْ تَخْتَانُونَ أَنفُسَكُمْ فَتَابَ عَلَيْكُمْ وَعَفَا عَنكُمْ ۖ

**﴿187﴾ നോമ്പിന്റെ രാത്രിയിൽ നിങ്ങളുടെ സ്ത്രീ [ഭാര്യ]കളുമായി സംസർഗം നിങ്ങൾക്ക് അനുവദിക്ക പ്പെട്ടിരിക്കുന്നു. അവർ നിങ്ങൾക്ക് ഒരു (തരം) വസ്ത്രമാണ്; നിങ്ങൾ അവർക്കും ഒരു (തരം) വസ്ത്ര മാകുന്നു. നിങ്ങൾ നിങ്ങളുടെ സ്വന്ത ങ്ങളോട് തന്നെ വഞ്ചന നടത്തിയിരു ന്നുവെന്ന് അല്ലാഹു അറിഞ്ഞിരിക്കു ന്നു. എന്നാൽ, അവൻ നിങ്ങളുടെ പശ്ചാത്താപം സ്വീകരിക്കുകയും, നിങ്ങൾക്ക് മാപ്പ് നൽകുകയും ചെയ്തിരിക്കുന്നു.**

فَٱلْـَٔـٰنَ بَـٰشِرُوهُنَّ وَٱبْتَغُوا۟ مَا كَتَبَ ٱللَّهُ لَكُمْ ۚ وَكُلُوا۟ وَٱشْرَبُوا۟ حَتَّىٰ يَتَبَيَّنَ لَكُمُ ٱلْخَيْطُ ٱلْأَبْيَضُ مِنَ ٱلْخَيْطِ ٱلْأَسْوَدِ مِنَ ٱلْفَجْرِ ۖ

**എനി, ഇപ്പോൾ, നിങ്ങൾ അവരു മായി സ്പർശനം നടത്തുകയും [കൂടിച്ചേരുകയും] അല്ലാഹു നിങ്ങൾക്ക് (വിധിച്ച) നിശ്ചയിച്ച തിനെ നിങ്ങൾ തേടുകയും ചെയ്തു കൊള്ളുവിൻ; നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളു വിൻ; കറുപ്പ് നൂലിൽ [ഇരുട്ടിൽ] നിന്ന് പ്രഭാതമാകുന്ന വെള്ളനൂൽ**

നിങ്ങൾക്ക് വ്യക്തമായിത്തീരുന്നതു വരേക്കും.

ثُمَّ أَتِمُّواْ ٱلصِّيَامَ إِلَى ٱلَّيْلِ ۚ

പിന്നെ, നിങ്ങൾ രാത്രി വരെ നോമ്പ് പൂർത്തിയാക്കുക.

وَلَا تُبَـٰشِرُوهُنَّ وَأَنتُمْ عَـٰكِفُونَ فِى ٱلْمَسَـٰجِدِ ۗ تِلْكَ حُدُودُ ٱللَّهِ فَلَا تَقْرَبُوهَا ۗ كَذَٰلِكَ يُبَيِّنُ ٱللَّهُ ءَايَـٰتِهِۦ لِلنَّاسِ لَعَلَّهُمْ يَتَّقُونَ ﴿١٨٧﴾

നിങ്ങൾ പള്ളികളിൽ 'ഇഅ്തികാഫ്' [ഭജനമിരിക്കൽ] ചെയ്യുന്നവരായിരിക്കുമ്പോഴും അവരുമായി നിങ്ങൾ സ്പർശനം നടത്തരുത് [കൂടിച്ചേരരുത്] അവ(യൊക്കെ) അല്ലാഹുവിന്റെ (നിയമ) അതിർത്തികളാകുന്നു: അതിനാൽ, അവയെ നിങ്ങൾ സമീപിക്കരുത്. അപ്രകാരം, അല്ലാഹു അവന്റെ 'ആയത്ത്' [ലക്ഷ്യം]കളെ മനുഷ്യർക്ക് (വ്യക്തമാക്കി) വിവരിച്ചുതരുന്നു; അവർ സൂക്ഷ്മത പാലിച്ചേക്കാം.

---

﴾187﴿ أُحِلَّ ഹലാലാക്ക (അനുവദിക്ക)പ്പെട്ടിരിക്കുന്നു لَكُمْ നിങ്ങൾക്ക് لَيْلَةَ രാത്രിയിൽ الصِّيَامِ നോമ്പിന്റെ الرَّفَثُ സ്വകാര്യ സല്ലാപം, സംസർഗം إِلَىٰ نِسَائِكُمْ നിങ്ങളുടെ സ്ത്രീകളുമായി هُنَّ അവർ لِبَاسٌ لَكُمْ നിങ്ങൾക്ക് ഒരു വസ്ത്രമാണ് وَأَنْتُمْ നിങ്ങളും لِبَاسٌ لَهُنَّ അവർക്ക് ഒരു വസ്ത്രമാണ് عَلِمَ اللَّهُ അല്ലാഹു അറിഞ്ഞിരിക്കുന്നു أَنَّكُمْ كُنْتُمْ നിങ്ങളായിരുന്നുവെന്ന് تَخْتَانُونَ നിങ്ങൾ വഞ്ചന പ്രവർത്തിക്കും أَنْفُسَكُمْ നിങ്ങളുടെ സ്വന്തങ്ങളോട് فَتَابَ عَلَيْكُمْ എന്നാൽ അവൻ നിങ്ങളുടെ പശ്ചാത്താപം സ്വീകരിച്ചിരിക്കുന്നു وَعَفَا عَنْكُمْ നിങ്ങൾക്ക് മാപ്പ് നൽകുകയും ചെയ്തിരിക്കുന്നു فَالْآنَ അതിനാൽ ഇപ്പോൾ بَاشِرُوهُنَّ നിങ്ങൾ അവരോട് സ്പർശനം (കൂടിച്ചേരൽ) നടത്തിക്കൊള്ളുവിൻ وَابْتَغُوا നിങ്ങൾ തേടുക (ആഗ്രഹിക്കുക)യും ചെയ്യുവിൻ مَا كَتَبَ اللَّهُ അല്ലാഹു നിശ്ചയിച്ച (വിധിച്ച- രേഖപ്പെടുത്തിയ)ത് لَكُمْ നിങ്ങൾക്ക് وَكُلُوا നിങ്ങൾ തിന്നുകയും ചെയ്യുവിൻ وَاشْرَبُوا നിങ്ങൾ കുടിക്കുകയും ചെയ്യുവിൻ حَتَّىٰ يَتَبَيَّنَ വ്യക്തമായിത്തീരുന്നതുവരേക്ക് لَكُمُ നിങ്ങൾക്ക് الْخَيْطُ നൂൽ الْأَبْيَضُ വെള്ള, വെളുത്ത مِنَ الْخَيْطِ നൂലിൽ നിന്ന് الْأَسْوَدِ കറുത്ത مِنَ الْفَجْرِ പ്രഭാതത്തിനാൽ, പ്രഭാതമാകുന്ന ثُمَّ أَتِمُّوا പിന്നെ നിങ്ങൾ പൂർത്തിയാക്കുവിൻ الصِّيَامَ നോമ്പ് إِلَى اللَّيْلِ രാത്രി വരെ وَلَا تُبَاشِرُوهُنَّ നിങ്ങളവരോട് സ്പർശനം നടത്തരുത് وَأَنْتُمْ നിങ്ങൾ ആയിരിക്കെ عَاكِفُونَ ഇഅ്തികാഫ് ചെയ്യുന്നവർ, ഭജനമിരിക്കുന്നവർ فِي الْمَسَاجِدِ പള്ളികളിൽ تِلْكَ അവ. അത് حُدُودُ اللَّهِ അല്ലാഹുവിന്റെ

അതിര് (അതിർത്തി)കളാകുന്നു فَلَا تَقْرَبُوهَا അതിനാൽ അവയോട് നിങ്ങൾ അടുക്കരുത് كَذَٰلِكَ അപ്രകാരം يُبَيِّنُ اللَّهُ അല്ലാഹു വിവരിക്കുന്നു, വ്യക്തമാക്കും آيَاتِهِ അവന്റെ ആയത്ത് (ലക്ഷ്യം- വചനം)കൾ لِلنَّاسِ മനുഷ്യർക്ക് لَعَلَّهُمْ അവരായേക്കാം, ആകുവാൻ വേണ്ടി يَتَّقُونَ അവർ സൂക്ഷ്മത പാലിക്കും.

---

നോമ്പുകാലത്ത് രാത്രി ഉറങ്ങിക്കഴിഞ്ഞാൽ പിന്നീട് മുസ്‌ലിംകൾ ഭക്ഷണം കഴിക്കുകയോ, ഭാര്യമാരെ സമീപിക്കുകയോ ചെയ്തിരുന്നില്ല. ഭക്ഷണത്തിന് മുമ്പായി ഉറങ്ങിപ്പോയാൽ പിറ്റേന്ന് നോമ്പ് തുറക്കാറാകുന്നതുവരെ ഭക്ഷണം കഴിക്കാതിരിക്കും. ഇതിന് കാരണമെന്താണെന്ന് തീർത്ത് പറഞ്ഞുകൂടാ. വേദക്കാർ ആചരിച്ചുവന്നിരുന്ന സമ്പ്രദായം മുസ്‌ലിംകളും അനുവർത്തിച്ചു വന്നതാണെന്നും, നോമ്പിന്റെ ആയത്തിൽ (183-ാം വചനത്തിൽ) 'നിങ്ങളുടെ മുമ്പുള്ളവരുടെ മേൽ നിയമിക്കപ്പെട്ടതുപോലെ ( كَمَا كُتِبَ عَلَى الَّذِينَ مِن قَبْلِكُمْ )' എന്ന് പറഞ്ഞതിൽ നിന്ന് അവരങ്ങനെ ധരിച്ചുവശായതാണെന്നും മറ്റും പറയപ്പെട്ടു കാണുന്നു. (അല്ലാഹുവിനറിയാം.) കാരണമെന്തായാലും ആ സമ്പ്രദായം തുടരുക വളരെ വിഷമകരമാണെന്ന് പറയേണ്ടതില്ലല്ലോ. ഒരു സ്വഹാബിക്ക് നോമ്പ് തുറക്കുന്ന സമയത്ത് ഭക്ഷണം കഴിക്കുവാൻ സൗകര്യപ്പെടാതെ വരുകയും, അദ്ദേഹം പകലത്തെ അദ്ധ്വാനക്ഷീണം നിമിത്തം ഉറങ്ങിപ്പോകുകയും ഉണ്ടായെന്നും, പിറ്റേന്ന് നോമ്പുനോറ്റുകൊണ്ട് ഉച്ചയായപ്പോഴേക്കും അദ്ദേഹത്തിന് ബോധക്ഷയമുണ്ടായെന്നും ബുഖാരീ (റ) ഉദ്ധരിച്ചിരിക്കുന്നു. ഉറങ്ങിയശേഷം ചിലർ ഭാര്യമാരെ സമീപിക്കുകയും, വേറെ ചിലർ ഭക്ഷണം കഴിക്കുകയും ചെയ്യാനിടയാകുകയും, പിന്നീട് ഖേദിച്ചു വ്യസനത്തിലാകുകയും ചെയ്ത സംഭവങ്ങളും ഉണ്ടായതായി ഹദീഥ് ഗ്രന്ഥങ്ങളിൽ കാണാം. ഇങ്ങനെയുള്ള കർശനങ്ങളിൽ നിന്ന് സത്യവിശ്വാസികൾക്ക് ലഘുത്വം നൽകുകയാണ് ഈ വചനം മുഖേന അല്ലാഹു ചെയ്യുന്നത്.

رَفَث (റഫഥ്) എന്നാൽ, വെളിക്ക് പറയുവാൻ അപമാനമോ പോരായ്മയോ തോന്നുന്ന സംസാരം, സ്ത്രീകളുമായുള്ള സ്വകാര്യ സല്ലാപം എന്നൊക്കെയാണ് സാക്ഷാൽ അർത്ഥം. വ്യംഗ്യാർത്ഥം സ്ത്രീസംസർഗമെന്നും. അതാണിവിടെ ഉദ്ദേശ്യമെന്നത്രെ പ്രധാന ക്വുർആൻ വ്യാഖ്യാതാക്കളെല്ലാം പറയുന്നത്. നോമ്പിന്റെ രാത്രിയിൽ ഭാര്യാഭർത്താക്കൾ തമ്മിലുള്ള എല്ലാവിധ സമ്പർക്കവും നടത്തുന്നതിന് വിരോധമില്ല അത് അനുവദനീയമാണ്- എന്ന് അറിയിക്കുന്നതോടൊപ്പം അതനുവദിച്ചതിലടങ്ങിയ തത്വം കൂടി അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. അതെ, അവർ നിങ്ങൾക്കും, നിങ്ങൾ അവർക്കും ഒരു തരത്തിലുള്ള വസ്ത്രമായിട്ടാണുള്ളത് ( هُنَّ لِبَاسٌ لَّكُمْ وَأَنتُمْ لِبَاسٌ لَّهُنَّ ) എന്ന്. എത്ര അർത്ഥഗർഭവും എത്ര ആകർഷകവുമായ ഒരു വാക്യം?! ഭാര്യാഭർത്തൃബന്ധത്തെ ഇത്ര മാന്യമായും ഭംഗിയായും ചിത്രീകരിക്കുന്ന ഒരു അലങ്കാരവാക്യം വേറെ ഏതാണുള്ളത്?! ഇതിലടങ്ങിയ അർത്ഥസൂചനകൾ വിവരിക്കേണ്ടതില്ലല്ലോ.

'നിങ്ങൾ നിങ്ങളുടെ സ്വന്തങ്ങളോടുതന്നെ വഞ്ചന പ്രവർത്തിച്ചിരുന്നത് അല്ലാഹു അറിഞ്ഞിരിക്കുന്നു' എന്ന് പറഞ്ഞത് മേൽ സൂചിപ്പിച്ചതുപോലെയുള്ള സംഭവങ്ങളെ ഉദ്ദേശിച്ചാകുന്നു. ദുരുദ്ദേശ്യത്തോടുകൂടിയല്ലെങ്കിലും പാടില്ലാത്തതാണെന്ന് ധരിച്ച കാര്യങ്ങൾ ചെയ്യുന്നത് സ്വന്തം ആത്മാക്കളോട് ചെയ്യുന്ന വഞ്ചനയും അനീതിയുമാണല്ലോ. എന്നാലും അവരുടെ ഖേദവും മടക്കവും അല്ലാഹു സ്വീകരിക്കുകയും, തെറ്റ് മാപ്പ്

ചെയ്കയും ചെയ്തിട്ടുണ്ടെന്ന് അല്ലാഹു അവർക്ക് സന്തോഷവാർത്ത അറിയിക്കുന്നു. മേലിൽ അങ്ങനെയുള്ള തെറ്റുകൾ സംഭവിക്കാതിരിക്കത്തക്കവണ്ണം പ്രഭാതം വരെ നിരുപാധികം ഭാര്യമാരുമായി സമ്പർക്കം നടത്തുന്നതിനോ, ഭക്ഷണപാനീയങ്ങൾ ഉപയോഗിക്കുന്നതിനോ വിരോധമില്ലെന്നും അറിയിക്കുന്നു. അതോടുകൂടി മറ്റൊരു സംഗതി കൂടി പ്രത്യേകം ഉണർത്തുന്നു: ഭാര്യാഭർത്തൃബന്ധം കേവലം ശാരീരികമായ സുഖാസ്വാദനമായിക്കരുതിയാൽ പോരാ, വൈവാഹിക ജീവിതം മുഖേന സന്താനലാഭം കൂടി ഉദ്ദേശിക്കേണ്ടതുണ്ടെന്നും, അതിനുള്ള മാർഗമായി അല്ലാഹു നിങ്ങൾക്ക് നിശ്ചയിച്ചുതന്നതാണ് ആ ബന്ധമെന്നും, അതുകൊണ്ട് നിങ്ങൾക്ക് അല്ലാഹു വിധിച്ചിട്ടുള്ള സന്താനലബ്ധിക്കായി നിങ്ങൾ ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യേണ്ടതുണ്ടെന്നു മത്രെ ആ സംഗതി. അതാണ് وَابْتَغُوا مَا كَتَبَ اللَّهُ لَكُمْ (അല്ലാഹു നിങ്ങൾക്ക് നിശ്ചയിച്ചത് നിങ്ങൾ തേടുവിൻ) എന്ന വാക്യം കുറിക്കുന്നത്. ഭൗതികമായ സുഖസൗകര്യങ്ങളെയും ക്ഷേമൈശ്വര്യങ്ങളെയും ജീവിതലക്ഷ്യമായി ഗണിക്കുകയും, സന്താനങ്ങൾമൂലം അതിൽ ഭംഗം നേരിട്ടേക്കുമെന്ന് ഭയപ്പെടുകയും ചെയ്യുന്നവർക്ക് ഈ വാക്യവും ഇതുപോലെയുള്ള മറ്റുചില ക്വുർആൻ വാക്യങ്ങളും രുചിച്ചില്ലെന്ന് വരാം. പക്ഷേ, വമ്പിച്ച ഒരു അനുഗ്രഹവും, മനുഷ്യവർഗത്തിന്റെ നിലനിൽപിനും വളർച്ചക്കും പ്രകൃതിപരമായ ഒരാവശ്യവുമായിട്ടാണ് ക്വുർആൻ സന്താനലബ്ധിയെ വിലയിരുത്തിയിരിക്കുന്നത്. ഇത് സംബന്ധമായ ക്വുർആന്റെ പ്രസ്താവനകൾ യഥാസ്ഥാനങ്ങളിൽ നമുക്ക് കാണാവുന്നതാണ്. إن شاء الله

സൂര്യാസ്തമയം മുതൽ സൂര്യോദയം വരെയുള്ള സമയം രാത്രിയും, പിന്നീട് അടുത്ത അസ്തമയം വരെയുള്ള സമയം പകലുമായിട്ടാണ് പൊതുവിൽ കണക്കാക്കപ്പെടാറുള്ളത്. പക്ഷേ, ഇസ്‌ലാം ശരീഅത്തിന്റെ ദൃഷ്ടിയിൽ പ്രഭാതം ( **فجر** ) മുതൽ അസ്തമയം ( **غروب** ) വരെയുള്ള സമയം പകലും, പിന്നീട് പ്രഭാതംവരെയുള്ള സമയം രാത്രിയുമായിട്ടാണ് ഗണിക്കപ്പെടുന്നത്. അതുകൊണ്ടാണ് രാത്രിയിൽ നിങ്ങൾക്ക് സ്ത്രീകളുമായി സംസർഗം നടത്താമെന്ന് ആദ്യം പറഞ്ഞശേഷം, പ്രഭാതം വെളിപ്പെടുന്നതുവരെ എന്ന് അതിന് അതിർത്തി നിശ്ചയിച്ചതും, പിന്നീട് അത് മുതൽ രാത്രി– അടുത്ത അസ്തമയം– വരെ നോമ്പ് തുടരണമെന്ന് കൽപിച്ചതും. പ്രഭാതത്തെക്കുറിച്ച് പറഞ്ഞപ്പോൾ, حَتَّىٰ يَتَبَيَّنَ لَكُمُ الْخَيْطُ الْأَبْيَضُ مِنَ الْخَيْطِ الْأَسْوَدِ (വെള്ളനൂൽ കറുപ്പുനൂലിൽനിന്ന് വ്യക്തമായിത്തീരുന്നതുവരെ) എന്നൊരു ഉപമാലങ്കാരത്തിന് ശേഷം مِنَ الْفَجْرِ (പ്രഭാതമാകുന്ന) എന്ന് പറഞ്ഞുകൊണ്ട് അതിനെ വിവരിക്കുകയാണ് ചെയ്തിരിക്കുന്നത്. വെള്ളനൂലിനോട് ഉപമിച്ചത് പ്രഭാതത്തെയാണെന്ന് വ്യക്തമാണ്. അപ്പോൾ, കറുപ്പുനൂലിനോട് ഉപമിക്കുന്നത് രാത്രിയുടെ ഇരുട്ടിനെയാണെന്നും മനസ്സിലാക്കാം. രാത്രിയുടെ ഇരുട്ട് നീങ്ങി പ്രഭാതം പുലരുന്നതുവരെ എന്ന് സാരം. ഈ വാക്യത്തിന്റെ ബാഹ്യാർത്ഥം അനുസരിച്ച് ചിലർ രാത്രി വെള്ളനൂലും കറുപ്പുനൂലും എടുത്തുവെച്ച് രണ്ടും തമ്മിൽ തിരിച്ചറിയുന്നത് പരിശോധിച്ചതായും, വെള്ളനൂൽ പ്രഭാതത്തെയും കറുപ്പുനൂൽ രാത്രിയുടെ ഇരുട്ടിനെയും ഉദ്ദേശിച്ചുകൊണ്ടുള്ളതാണെന്ന് നബിﷺ അവർക്ക് വിവരിച്ചുകൊടുത്തതായും ഹദീഥുകളിൽ വന്നിട്ടുണ്ട്. (ഈ ഹദീഥുകൾ ചിലരുടെ വിമർശനത്തിന് വിധേയമായിക്കാണുന്നു. ഇന്നത്തെപ്പോലെ സമയം കൃത്യമായി അറിയുവാൻ ഘടികാരങ്ങളോ മറ്റോ ഇല്ലാതിരുന്ന അക്കാലത്ത് ആ വാക്യത്തിന്റെ ബാഹ്യാവസ്ഥയിൽനിന്ന് കറുപ്പുനൂലും വെളുപ്പുനൂലും തമ്മിൽ തിരിച്ചറിയുന്നത് പ്രഭാതം പുലരുന്നതിന്റെ അടയാളമാണെന്ന് ധരിച്ചുകൊണ്ട് ശുദ്ധഗതിക്കാരായ ചില ആളുകൾ അങ്ങനെ ചെയ്തിട്ടു

ണ്ടെങ്കിൽ അതിൽ അസാംഗത്യമായി ഒന്നുമില്ല. കേവലം സ്വാഭാവികമാണത്. (വാസ്തവം അല്ലാഹുവിനറിയാം)

'പിന്നെ നിങ്ങൾ രാത്രിവരെ നോമ്പ് പൂർത്തിയാക്കുവിൻ' എന്ന് പറഞ്ഞതിൽ നിന്ന് നോമ്പിന്റെ തുടക്കം പ്രഭാതം മുതൽക്കാണെന്നും അതിന്റെ അവസാനം രാത്രിയാകുന്നതോടെ- അതെ, അസ്തമയത്തോടെ-യാണെന്നും മനസ്സിലായി. മറ്റൊരു സംഗതി കൂടി ഈ വാക്യത്തിൽനിന്ന് വ്യക്തമാണ്. അതായത്, ഈ സമയത്തിന്നിടയിൽ ഭക്ഷണപാനീയങ്ങൾ കഴിക്കുകയോ സ്ത്രീകളുമായി സംസർഗം ഉണ്ടാകുകയോ പാടില്ലെന്നും, അതുമൂലം നോമ്പ് നഷ്ടപ്പെടുമെന്നും.

നോമ്പ് കാലത്ത് അനുഷ്ഠിക്കപ്പെടാറുള്ളതും, നബിﷺ വാക്ക് മൂലവും പ്രവൃത്തിമൂലവും വളരെ പ്രോത്സാഹനം നൽകിയിട്ടുള്ളതുമായ ഒരു പുണ്യ കർമമാണ് 'ഇഅ്തികാഫ്' ( الإِعْتِكَاف ) ഏതെങ്കിലും ഒന്നിൽ നിന്ന് വേർപിരിയാതെ അതിന്റെയടുക്കൽ ചുറ്റിപ്പറ്റി കഴിഞ്ഞു കൂടുക എന്നാണ് ആ വാക്കിന്റെ അർത്ഥം. അല്ലാഹുവിന്റെ ആരാധനയിലും, ധ്യാനം, പ്രാർത്ഥന മുതലായ സ്മരണകളിലുമായി പള്ളിയിൽ അടങ്ങിയിരിക്കുക എന്നാണ് അതിന്റെ ഇസ്‌ലാമിലെ സാങ്കേതികാർത്ഥം. എല്ലാ കാലത്തും ചെയ്യാവുന്ന ഒരു പുണ്യകർമമാകുന്നു ഇഅ്തികാഫ്. റമദ്വാനിലും, വിശേഷിച്ച് അവസാനത്തെ പത്തു ദിവസങ്ങളിലും പ്രത്യേകം പ്രോത്സാഹിപ്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു. നോമ്പ് സമയങ്ങളിൽ സ്ത്രീകളുമായുള്ള അടുപ്പത്തെക്കുറിച്ച് പറഞ്ഞപ്പോൾ- സന്ദർഭവശാൽ- ഇഅ്തികാഫിലും അത് പാടില്ലെന്ന് കൂടി അല്ലാഹു അറിയിക്കുന്നു: 'നിങ്ങൾ പള്ളികളിൽ 'ഇഅ്തികാഫ്' ചെയ്യുന്നവരായിരിക്കുമ്പോഴും അവരുമായി സ്പർശനം നടത്തരുത്. ഇഅ്തികാഫിൽ ഭക്ഷണപാനീയങ്ങളും മറ്റു നിത്യാവശ്യങ്ങളും തടയപ്പെട്ടിട്ടില്ലാത്തതുകൊണ്ട് അവയൊന്നും പ്രത്യേകം എടുത്തുപറയേണ്ടതില്ലല്ലോ.

ഈ നിയമങ്ങളെല്ലാം വിവരിച്ചശേഷം അവയെ ചൂണ്ടികൊണ്ട് പറയുന്നു: تِلْكَ حُدُودُ اللَّهِ فَلَا تَقْرَبُوهَا (അവ അല്ലാഹുവിന്റെ അതിർത്തികളാകുന്നു. അതുകൊണ്ട് അവയെ നിങ്ങൾ സമീപിക്കരുത്) അതായത്, മേൽപറഞ്ഞതെല്ലാം അല്ലാഹു നിശ്ചയിച്ച നിയമപരമായ അതിർത്തികളാണ്; ആ അതിർത്തി വിട്ടുകടക്കുന്നതും അത് ലംഘിക്കുന്നതും കുറ്റകരവും ശിക്ഷാർഹവുമാകുന്നു; അതുകൊണ്ട് ആ അതിർത്തികളുടെ അടുത്ത് പോലും നിങ്ങൾ ചെല്ലരുത്; നിയമങ്ങളെ ലംഘിക്കുവാൻ അത് ഇടയാക്കിയേക്കും എന്ന് സാരം. വളരെ ശ്രദ്ധേയമായ ഒരു ഉപദേശമാണ് ഈ വാക്യം മൂലം അല്ലാഹു സത്യവിശ്വാസികൾക്ക് നൽകുന്നത്. അനുവാദത്തിന്റെ പരിധി എവിടെവെച്ചവസാനിക്കുന്നുവോ അതേ ബിന്ദുവിൽ നിന്നു തന്നെ നിരോധത്തിന്റെ പരിധി ആരംഭിക്കുകയും ചെയ്യുന്നു. രണ്ടിനുമിടയിലുള്ള അതിർത്തി വരമ്പ് കേവലം സാങ്കൽപികം മാത്രമാകുന്നു. അതുകൊണ്ട് അനുവാദത്തിന്റെ പരിധി നിശ്ശേഷം ഉപയോഗപ്പെടുത്തുവാൻ തുനിയുമ്പോൾ, അത് നിരോധത്തിന്റെ വലയത്തിൽ ചെന്നുചാടുവാൻ എളുപ്പമാകുമല്ലോ. അനുവാദങ്ങൾ ഉപയോഗപ്പെടുത്തുന്നതിൽ അത്രപോകരുതെന്നും, അതിർത്തിയുടെ ഏതാണ്ടടുത്തുവെച്ച് മതിയാക്കണമെന്നുമാണ് ഈ ഉപദേശത്തിലടങ്ങിയ തത്വം. ഇത് ഇവിടെ മാത്രമല്ല, എല്ലാ നിയമാതിർത്തികളിലും ഗൗനിക്കപ്പെടേണ്ടതാകുന്നു. വ്യഭിചാരം, അനാഥയുടെ ധനം കൈകാര്യം ചെയ്യൽപോലെയുള്ള കാര്യങ്ങളെക്കുറിച്ച് പറയുമ്പോഴും നിങ്ങൾ അവയെ സമീപിക്കരുത് ( لَا تَقْرَبُوا ) എന്നുള്ള വാക്ക് ക്വുർആനിൽ ഉപയോഗിച്ചുകാണാം. ഇതുകൊണ്ടൊന്നും മതിയാക്കാതെ, അവസാനമായി അല്ലാഹു ഈ വചനം ഇങ്ങനെ അവസാനിപ്പിക്കുന്നു: അപ്രകാരം അല്ലാഹു അവന്റെ ആയത്തുകളെ മനുഷ്യർക്ക് വിവരിച്ചുകൊടുക്കുന്നു- അവർ സൂക്ഷ്മത പാലിച്ചേക്കാമ

ല്ലോ. ആദ്യം (183-ാം വചനത്തിൽ) നോമ്പിന്റെ നിയമത്തെക്കുറിച്ച് പറഞ്ഞപ്പോൾ അവിടെ 'നിങ്ങൾ സൂക്ഷ്മത പാലിച്ചേക്കുവാൻവേണ്ടിയാണ് അത് ( لَعَلَّهُمْ يَتَّقُونَ ) എന്ന് അല്ലാഹു ചൂണ്ടിക്കാട്ടുകയുണ്ടായി. അതേ വാക്കുകൊണ്ട് തന്നെ നോമ്പിന്റെ വിഷയം ഇവിടെ അവൻ അവസാനിപ്പിക്കുകയും ചെയ്തിരിക്കുന്നു.

ഈ വചനത്തിന്റെ ഉള്ളടക്കങ്ങളിലേക്കും, മേൽവിവരിച്ച ചില വിഷയങ്ങളിലേക്കും കൂടുതൽ വെളിച്ചം ലഭിക്കത്തക്ക ചുരുക്കം ചില നബി വചനങ്ങൾ ഇവിടെ ഓർക്കുന്നത് നന്നായിരിക്കും. റസൂൽﷺ പറയുന്നു:

1. 'നിങ്ങൾ അത്താഴം (രാത്രിയുടെ അവസാന യാമത്തിലെ ഭക്ഷണം) കഴിക്കണം. നിശ്ചയമായും അത്താഴത്തിൽ ബറക്കത്തുണ്ട്. (ബു; മു)

2. 'നമ്മുടെ നോമ്പിനും വേദക്കാരുടെ നോമ്പിനുമിടക്കുള്ള വ്യത്യാസം അത്താഴ വേളയിൽ ഭക്ഷണം കഴിക്കലാണ്.' (മു)

3. 'എന്റെ സമുദായം നോമ്പുതുറക്കൽ വേഗമാക്കുക (സമയമായ ഉടനെത്തന്നെ നോമ്പ് തുറക്കുക)യും, അത്താഴം പിന്തിച്ചാക്കുക (പ്രഭാതത്തോടുള്ള സമയമാക്കുക)യും ചെയ്യുന്ന കാലത്തോളം അവർ ഗുണത്തിലായിരിക്കുന്നതാണ്' (അ). അല്ലാഹു നൽകുന്ന ഇളവും അനുവാദവും ഉപയോഗപ്പെടുത്തുന്നതിലുള്ള സന്തോഷവും നന്ദിയും പ്രകടമാക്കലാണല്ലോ അത് രണ്ടും.

4. ഒരാൾ വലിയ അശുദ്ധി (ജനാബത്ത്)യോടെ നേരം പുലർന്നാൽ അത് നോമ്പിന് തടസ്സമാകുമോ? എന്ന് ചോദിക്കപ്പെട്ടപ്പോൾ, നബിﷺ പറഞ്ഞു: 'ഞാൻ ജനാബത്തുകാരനായിരിക്കെ എനിക്ക് നമസ്കാര (സ്വുബ്ഹ് നമസ്കാരത്തിനുള്ള) സമയമാകാറുണ്ട്. എന്നിട്ടും ഞാൻ നോമ്പ് പിടിക്കുന്നു' (ബു; മു.) അതായത്, 'ജനാബത്ത്' ഉണ്ടായാൽ നമസ്കാരത്തിന് മുമ്പ് കുളിക്കണമെന്നല്ലാതെ, നോമ്പിന് അത് തടസ്സമാകുകയില്ലെന്ന് സാരം.

5. 'ഈ ഭാഗത്തിലൂടെ രാത്രി മുന്നോട്ട് വരികയും, ഈ ഭാഗത്തിലൂടെ പകൽ പിന്നോട്ട് പോകുകയും സൂര്യൻ അസ്തമിക്കുകയും ചെയ്യുമ്പോൾ നോമ്പുകാരന് നോമ്പില്ലാതായി' (ബു; മു) അസ്തമയത്തോടെ നോമ്പ് അവസാനിച്ചുവെന്ന് സാരം.

6. ആഇശാഃ (റ) പറയുകയാണ്: റസൂൽ തിരുമേനിﷺ മരണമടയുന്നത് വരെ റമദ്വാൻ അവസാനത്തെ പത്തു ദിവസങ്ങളിൽ 'ഇഅ്തികാഫ്' ചെയ്യുമായിരുന്നു. പിന്നീട്, തിരുമേനിയുടെ ശേഷം അവിടുത്തെ ഭാര്യമാരും ഇഅ്തികാഫ് ചെയ്യാറുണ്ടായിരുന്നു'. (ബു; മു.)

7. അബൂഹുറയ്റഃ (റ) നിവേദനം ചെയ്ത ഒരു ഹദീഥിന്റെ അന്ത്യഭാഗം ഇങ്ങനെയാകുന്നു: 'നബിﷺ എല്ലാ കൊല്ലവും (റമദ്വാനിലെ) പത്തു ദിവസം ഇഅ്തികാഫ് ചെയ്യാറുണ്ടായിരുന്നു. അവിടുന്ന് കാലഗതി പ്രാപിച്ച കൊല്ലത്തിൽ ഇരുപത് ദിവസം ഇഅ്തികാഫ് ചെയ്തു'. (ബു.) ആഇശഃ (റ) പ്രസ്താവിക്കുന്നു: 'റസൂൽ ഇഅ്തികാഫ് ചെയ്യുമ്പോൾ, അവിടുന്ന് പള്ളിയിൽ ഇരുന്നുകൊണ്ട് തല എന്റെ അടുക്കലേക്ക് (വെളിയിലേക്ക്) കാട്ടിത്തരും. എന്നിട്ട് ഞാൻ (തലമുടി) വാർന്നുകൊടുക്കും. (മലമൂത്രവിസർജ്ജനം മുതലായ) മനുഷ്യാവശ്യങ്ങൾക്കല്ലാതെ വീട്ടിൽ പ്രവേശിക്കാറില്ലായിരുന്നു'. (ബു; മു.)

8. ഇഅ്തികാഫിലായിരിക്കുമ്പോൾ നബിﷺ രോഗികളെ സന്ദർശിക്കുവാൻ പോയിരുന്നുവെന്നും, എന്നാൽ വഴിയിലൊന്നും അവിടുന്ന് തങ്ങിത്തിരിയാതെ നടന്നു പോകലായിരുന്നു പതിവെന്നും ആഇശാഃ (റ) പറഞ്ഞതായും ഹദീഥിൽ വന്നിട്ടുണ്ട്. (ദാ; ജ.)

وَلَا تَأْكُلُوٓاْ أَمْوَٰلَكُم بَيْنَكُم بِٱلْبَٰطِلِ وَتُدْلُواْ بِهَآ إِلَى ٱلْحُكَّامِ لِتَأْكُلُواْ فَرِيقًا مِّنْ أَمْوَٰلِ ٱلنَّاسِ بِٱلْإِثْمِ وَأَنتُمْ تَعْلَمُونَ ﴿١٨٨﴾

**﴿188﴾ നിങ്ങൾ, നിങ്ങളുടെ സ്വത്തുക്കളെ നിങ്ങൾക്കിടയിൽ [തമ്മതമ്മിൽ] അന്യായമായ വഴിക്ക് തിന്നരുത്; അവയെ വിധികർത്താക്കളിലേക്ക് (അഥവാ ഭരണാധികാരികളിലേക്ക്) ഇട്ടുകൊടുക്കുകയും (അരുത്); മനുഷ്യരുടെ സ്വത്തുക്കളിൽ നിന്ന് ഒരു വിഭാഗത്തെ നിങ്ങൾ അറിഞ്ഞുംകൊണ്ട് (തന്നെ) കുറ്റമായ നിലക്ക് നിങ്ങൾ തിന്നുവാൻ വേണ്ടി.**

---

﴿188﴾ وَلَاتَأْكُلُوا നിങ്ങൾ തിന്നരുത് أَمْوَالَكُمْ നിങ്ങളുടെ സ്വത്തുക്കളെ بَيْنَكُمْ നിങ്ങൾക്കിടയിൽ بِالْبَاطِلِ അന്യായം വഴി وَتُدْلُوا നിങ്ങൾ ഇട്ടുകൊടുക്കുകയും (സമീപിക്കുകയും) بِهَا അതിനെ (അതുമായി) إِلَى الْحُكَّامِ വിധികർത്താക്കളിലേക്ക്, ഭരണാധികാരികളുടെ അടുക്കൽ لِتَأْكُلُوا നിങ്ങൾ തിന്നുവാൻ വേണ്ടി فَرِيقًا ഒരു വിഭാഗം مِنْ أَمْوَالِ സ്വത്തുക്കളിൽ (ധനത്തിൽ) നിന്ന് النَّاسِ മനുഷ്യരുടെ بِالْإِثْمِ കുറ്റ (കര)മായിട്ട്, തെറ്റായിക്കൊണ്ട്, പാപമായി وَأَنْتُمْ നിങ്ങളോ تَعْلَمُونَ അറിയുന്നു (താനും)

---

സത്യവിശ്വാസികൾ സഹോദരൻമാരും, ഒരേ ശരീരത്തിന്റെ അവയവങ്ങളെപ്പോലെ വർത്തിക്കേണ്ടവരുമാണല്ലോ. ഇബ്നുജരീർ (റ) മുതലായവർ ചൂണ്ടിക്കാട്ടിയതുപോലെ, 'അന്യരുടെ ധനം തിന്നരുത്' എന്ന് പറയാതെ 'നിങ്ങളുടെ ധനം തിന്നരുത്' (لَاتَأْكُلُوا أَمْوَالَكُمْ) എന്ന് പറഞ്ഞത് അതുകൊണ്ടാകുന്നു. ഇതുപോലെയുള്ള പ്രയോഗം 4:29 ലും കാണാം. കൂടാതെ, കൊലയെപ്പറ്റി പ്രസ്താവിച്ചപ്പോൾ, (4:29ൽ തന്നെ) 'നിങ്ങൾ നിങ്ങളെത്തന്നെ കൊലപ്പെടുത്തരുത് ( لَاتَقْتُلُوا أَنْفُسَكُمْ )' എന്നും പറഞ്ഞിരിക്കുന്നു. ഇതെല്ലാം ഈ തത്വം തന്നെയാണ് സൂചിപ്പിക്കുന്നത്. അനുവദനീയവും ന്യായവുമല്ലാത്ത ഏതൊരു മാർഗത്തിലൂടെയും ഒരാൾ മറ്റൊരാളുടെ ധനം കൈക്കലാക്കുവാൻ പാടില്ലെന്ന് മൊത്തത്തിൽ പറഞ്ഞശേഷം, അധികാരസ്ഥൻമാർ മുഖാന്തരം മറ്റുള്ളവരുടെ ധനം കൈക്കലാക്കുവാൻ ശ്രമിക്കുന്നതിനെക്കുറിച്ച് പ്രത്യേകം നിരോധിച്ചിരിക്കുകയാണ്, 'വിധികർത്താക്കളിലേക്ക് ധനത്തെ ഇട്ടുകൊടുക്കുക' എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, അന്യന്റെ ധനം കൈവശപ്പെടുത്തുവാൻ സാധിക്കുമാറുള്ള വിധിയും സ്വാധീനവും ലഭിക്കുവാൻ വേണ്ടി വിധികർത്താക്കളെ സമീപിക്കുക- അധികാരികളുടെ മുമ്പിൽ കള്ളക്കേസ് സമർപ്പിക്കുക- എന്നും, പ്രസ്തുത ആവശ്യാർത്ഥം അവർക്ക് കൈക്കൂലി കൊടുക്കുക എന്നും ആകാവുന്നതാണ്. രണ്ടായാലും ഫലത്തിൽ ഒരുപോലെത്തന്നെ. ധനം കൈക്കലാക്കുന്നതിനെ ഉദ്ദേശിച്ചാണ് 'തിന്നുക ( تَأْكُلُوا )' എന്ന് പറഞ്ഞിരിക്കുന്നത്. അത് കേവലം നിന്ദ്യവും മൃഗീയവുമായ ഒരു നീച സ്വഭാവമാണെന്നുള്ള സൂചനയാണതിൽ അടങ്ങിയിരിക്കുന്നത്. അന്യന്റെ ധനം വഞ്ചിക്കുകയോ അക്രമിക്കുകയോ ചെയ്യുന്നതിനെപ്പറ്റി പറയുമ്പോൾ മലയാളക്കാർക്കിടയിലും 'തിന്നുക' എന്ന

വാക്ക് ഉപയോഗിക്കാറുണ്ടല്ലോ.

റസൂൽﷺ അരുളിച്ചെയ്തതായി ഉമ്മുസലമഃ (റ) ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇതാകുന്നു: 'ഞാൻ ഒരു മനുഷ്യൻ തന്നെ. നിങ്ങൾ എന്റെ അടുക്കൽ കേസ്സ് സമർപ്പിക്കും. ഒരു പക്ഷേ, നിങ്ങളിൽ ചിലർ, മറ്റേവരെക്കാൾ തെളിവ് കൊണ്ടുവന്നിരിക്കാം. അങ്ങനെ, അയാളിൽ നിന്ന് ഞാൻ കേട്ടതനുസരിച്ച് അയാൾക്ക് ഞാൻ വിധിച്ചുകൊടുക്കുകയും ചെയ്തിരിക്കാം. എന്നാൽ, ഏതെങ്കിലും ഒരാൾക്ക് (യഥാർത്ഥത്തിൽ) അവന്റെ സഹോദരന് അവകാശപ്പെട്ട വല്ലതും ഞാൻ വിധിച്ചു കൊടുക്കുന്ന പക്ഷം, ഞാൻ അവന് വിധിച്ചുകൊടുക്കുന്നത് നരകത്തിൽ നിന്നുള്ള കഷ്ണമായിരിക്കുന്നതാണ്.' (ബു; മു.) തെളിവനുസരിച്ചാണല്ലോ വിധികർത്താവ് കേസ്സുകളിൽ വിധി കൽപിക്കുക. തെളിവ് നൽകുന്നവന്റെ തെളിവുകളിലുള്ള കൃത്രിമങ്ങളുടെ ഉത്തരവാദിത്വവും, അതിനാൽ ഉണ്ടാകുന്ന ശിക്ഷയും അവനായിരിക്കും. അതിൽ വിധികർത്താക്കൾക്ക് ഉത്തരവാദിത്വമില്ല. അതുകൊണ്ട് വിധികർത്താവ് വിധിച്ചതിന്റെ പേരിൽ, മറ്റൊരാളുടെ ധനം കൈവശപ്പെടുത്തുന്നത് അക്രമവും കുറ്റകരവുമാണ് എന്ന് സാരം. നബി തിരുമേനിﷺ വിധിച്ച വിധിയുടെ സ്ഥിതിപോലും ഇതാണെങ്കിൽ, മറ്റുള്ള വിധികർത്താക്കളുടെ- അവർ ഇസ്ലാമിക നിയമമനുസരിച്ചുതന്നെ വിധിക്കുന്നവരായാലും ശരി- വിധിയെക്കുറിച്ച് പറയുവാനുണ്ടോ?! ഇന്നത്തെ കോടതികളെപ്പോലെ, തെളിവുകളിലും വിധികളിലുമെല്ലാം തന്നെ, ഇസ്ലാമിന് നിരക്കാത്ത നിയമനടപടികൾ സ്വീകരിച്ചുകൊണ്ടുള്ള വിധികളാകുമ്പോൾ പ്രത്യേകിച്ചും! കോടതികളിൽ നിന്ന് വിധി കിട്ടിയതിന്റെ അടിസ്ഥാനത്തിൽ മറ്റൊരാളുടെ വസ്തുക്കൾ അന്യായമായി കൈവശപ്പെടുത്തുന്ന ആളുകൾക്ക് ആ വസ്തുക്കൾ മൂലം ലഭിക്കുന്നത് നരകത്തിലെ തീ കഷ്ണങ്ങളാണെന്ന് അവർ ഓർക്കേണ്ടതാണ്. ഇബ്നുഉമർ (റ) പ്രസ്താവിച്ചിരിക്കുന്നു: 'കൈക്കൂലി കൊടുക്കുന്നവനെയും, കൈക്കൂലി മേടിക്കുന്നവനെയും റസൂൽﷺ ശപിച്ചിരിക്കുന്നു.' (ദാ; ജാ; തി.) അബൂഹുറയ്റഃ (റ) യിൽ നിന്നുള്ള മറ്റൊരു രിവായത്തിൽ 'കൈക്കൂലി വാങ്ങിക്കൊടുക്കുന്നവനെയും' എന്നു കൂടിയുണ്ട്. (അ; ബ.)

## വിഭാഗം - 24

۞ يَسْـَٔلُونَكَ عَنِ ٱلْأَهِلَّةِ ۖ

﴾189﴿ **(നബിയേ) അവർ നിന്നോട് മാസപ്പിറവികളെപ്പറ്റി ചോദിക്കുന്നതാണ്**

قُلْ هِىَ مَوَٰقِيتُ لِلنَّاسِ وَٱلْحَجِّ ۗ

**നീ പറയുക: അവ മനുഷ്യർക്കും ഹജ്ജിനുമുള്ള സമയനിർണയങ്ങളാകുന്നു.**

وَلَيْسَ ٱلْبِرُّ بِأَن تَأْتُوا۟ ٱلْبُيُوتَ مِن ظُهُورِهَا

**നിങ്ങൾ വീടുകളിൽ അവയുടെ പുറഭാഗങ്ങളിലൂടെ ചെല്ലുന്നതുകൊണ്ടല്ല പുണ്യം (ലഭിക്കുന്നത്).**

وَلَـٰكِنَّ ٱلْبِرَّ مَنِ ٱتَّقَىٰ ۗ

**എങ്കിലും, സൂക്ഷ്മത പാലിച്ചവനത്രെ പുണ്യവാൻ.**

| | |
|---|---|
| وَأْتُوا۟ ٱلْبُيُوتَ مِنْ أَبْوَٰبِهَا ۚ | വീടുകളിൽ അവയുടെ വാതിലുകളിൽകൂടി (തന്നെ) ചെല്ലുകയും ചെയ്യുവിൻ: |
| وَٱتَّقُوا۟ ٱللَّهَ لَعَلَّكُمْ تُفْلِحُونَ ﴿١٨٩﴾ | അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ; നിങ്ങൾ വിജയം പ്രാപിച്ചേക്കാം. |

《189》 يَسْأَلُونَكَ അവർ നിന്നോട് ചോദിക്കും, ചോദിക്കുന്നു عَنِ الأَهِلَّةِ മാസപ്പിറവികളെക്കുറിച്ച് (ബാലചന്ദ്രൻമാരെപ്പറ്റി) قُلْ നീ പറയുക هِيَ അവ مَوَاقِيتُ സമയ നിർണയങ്ങളാണ് لِلنَّاسِ മനുഷ്യർക്ക് وَالْحَجِّ ഹജ്ജിനും وَلَيْسَ الْبِرُّ പുണ്യമല്ല بِأَنْ تَأْتُوا നിങ്ങൾ ചെല്ലുന്നതുകൊണ്ട് الْبُيُوتَ വീടുകളിൽ مِنْ ظُهُورِهَا അവയുടെ പിൻവശങ്ങളിലൂടെ, പുറങ്ങളിലൂടെ وَلَٰكِنَّ എങ്കിലും الْبِرَّ പുണ്യം, പുണ്യവാൻ مَنِ اتَّقَىٰ സൂക്ഷ്മത പാലിച്ചവനാണ് وَأْتُوا നിങ്ങൾ ചെല്ലുകയും ചെയ്യുവിൻ الْبُيُوتَ വീടുകളിൽ مِنْ أَبْوَابِهَا അവയുടെ വാതിലുകളിലൂടെ وَاتَّقُوا നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ اللَّهَ അല്ലാഹുവിനെ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻവേണ്ടി تُفْلِحُونَ നിങ്ങൾ വിജയം പ്രാപിക്കുക.

മാസപ്പിറവി- ബാലചന്ദ്രൻ- എന്നർത്ഥമായ هِلَال (ഹിലാൽ)ന്റെ ബഹുവചനമാണ് أَهِلَّة (അഹില്ലത്ത്) . بِرّ എന്ന പദത്തിന് പുണ്യം എന്നും, പുണ്യവാൻ എന്നും അർത്ഥം വരുമെന്ന് 177-ാം വചനത്തിൽ കണ്ടുവല്ലോ. മാസപ്പിറവികളെപ്പറ്റി അവർ ചോദിക്കുന്നുവെന്ന് മാത്രമേ അല്ലാഹു പറഞ്ഞിട്ടുള്ളൂ. ചോദ്യത്തിന്റെ വിശദരൂപം വിവരിക്കപ്പെട്ടിട്ടില്ല. മാസപ്പിറവി കാണുമ്പോൾ ചന്ദ്രൻ ക്ഷയിച്ചും പിന്നീട് വൃദ്ധി പ്രാപിച്ചുംകൊണ്ടിരിക്കുവാനുള്ള കാരണം, അതിലടങ്ങിയ രഹസ്യം ആദിയായവയെക്കുറിച്ച് ജനങ്ങൾ നബിﷺയോട് ചോദിക്കുകയുണ്ടായെന്ന് ചില രിവായത്തുകളിൽ വന്നിരിക്കുന്നു. ഇത് ശരിയാണെങ്കിൽ, ഗോളശാസ്ത്ര സംബന്ധമായ കുറേ മുഖവുരകൾ സഹിതമുള്ള ഒരു വിവരണമായിരിക്കും അതിന് മറുപടിയായി നൽകേണ്ടത്. എന്നാൽ, ക്വുർആനെ സംബന്ധിച്ചിടത്തോളം- ശാസ്ത്രീയമായ അനേകം തത്വങ്ങളും വിജ്ഞാനങ്ങളും അതിൽ സ്വാഭാവികമായും അടങ്ങിയിട്ടുണ്ടെങ്കിലും- ശാസ്ത്രീയ തത്വങ്ങൾ വിവരിക്കുക അതിന്റെ ലക്ഷ്യമല്ല. അക്കാര്യം മനുഷ്യന്റെ ബുദ്ധിക്കും, നിരീക്ഷണ പരീക്ഷണങ്ങൾക്കും വിട്ടുകൊടുത്തിരിക്കുകയാണ്. പ്രവാചകൻമാരുടെ പ്രബോധനത്തിൽ അതൊരു വിഷയവുമല്ല. കൂടാതെ, പൊതുജനങ്ങളെ സംബന്ധിച്ചിടത്തോളം അത്തരം വിവരണങ്ങൾ അവർക്ക് ഗ്രഹിക്കുവാൻ പ്രയാസവുമാകുന്നു. പ്രബോധന വിഷയങ്ങളാകട്ടെ, എല്ലാ തരക്കാർക്കും ഗ്രാഹ്യമായിരിക്കേണ്ടതുമുണ്ട്. അതുകൊണ്ട് ചോദിക്കപ്പെട്ട വിഷയത്തെപ്പറ്റി പരക്കെ മനസ്സിലാക്കാവുന്നതും, മതദൃഷ്ട്യാ അറിഞ്ഞിരിക്കേണ്ടതുമായ ഒരു മറുപടി മാത്രം നൽകുവാൻ അല്ലാഹു നബിﷺയോട് കൽപിക്കുന്നു. 'പറയുക: അവ മനുഷ്യർക്കും ഹജ്ജിനുമുള്ള കാലനിർണയങ്ങളാണെന്ന്.'

അതായത്, ലൗകികമോ മതപരമോ ആയ കാര്യങ്ങളിൽ, സമയം നിർണയിച്ചറിയേ

ണ്ടുന്ന ആവശ്യം നേരിടുന്ന എല്ലാ സന്ദർഭങ്ങളിലും- ഇന്നപ്പോൾ, ഇന്ന സമയം മുതൽ ഇന്ന സമയം വരെ എന്നൊക്കെ- നിർണയിക്കുവാൻ പൊതുവിലും, ഹജ്ജ് സംബന്ധമായ കാര്യങ്ങളുടെ കാലം കണക്കാക്കുവാൻ പ്രത്യേകിച്ചും ഈ മാസപ്പിറവികൾ സഹായമാകുന്നുവെന്ന് സാരം. മതപരമായിത്തന്നെ, ഹജ്ജല്ലാത്ത പലതിലും സമയനിർണയത്തിന്റെ ആവശ്യങ്ങളുണ്ടല്ലോ. ഹജ്ജിനെ സംബന്ധിച്ചിടത്തോളം അതിന്റെ മാസങ്ങളും, ദിവസങ്ങളും നാഴികകളുമെല്ലാം ലോകമുസ്‌ലിംകൾക്ക് പൊതുവിലും, ഹജ്ജിന് പോകുന്നവർക്കും അറബികൾക്കും പ്രത്യേകിച്ചും അറിയേണ്ടതായുണ്ട്. ഇതെല്ലാം മുൻനിറുത്തികൊണ്ടാണ് ഹജ്ജിന്റെ കാര്യം പ്രത്യേകം അല്ലാഹു എടുത്തുപറയുന്നത്.

ഹജ്ജിൽ പ്രവേശിച്ചുകഴിഞ്ഞാൽ, അത് അവസാനിക്കുന്നതിന് മുമ്പ് വീടുകളിൽ പ്രവേശിക്കേണ്ടി വരുമ്പോൾ, ശരിക്കുള്ള വാതിലുകളിലൂടെ അകത്ത് കടക്കാതെ, ചുവർ കയറിയോ, പിൻപുറങ്ങളിലുള്ള ജനൽ പഴുതുകളിലൂടെയോ അകത്തുകടക്കുക ഒരു ജാഹിലിയ്യാ സമ്പ്രദായമായിരുന്നു. ഇതൊരു പുണ്യാചാരമായി അവർ ഗണിക്കുകയും ചെയ്തിരുന്നു. ചിലർ വീട്ടിൽനിന്ന് യാത്ര പുറപ്പെട്ടുപോയശേഷം, വഴിയിൽ വെച്ച് വീട്ടിൽ വരേണ്ടുന്ന വല്ല ആവശ്യം നേരിട്ടാലും അങ്ങനെ ചെയ്തിരുന്നുവത്രെ. ഇത് നിരർത്ഥമായ ഒരു പതിവാണെന്നും, അതിൽ ഒരു പുണ്യവുമില്ലെന്നും, വീട്ടിൽ പ്രവേശിക്കുമ്പോഴെല്ലാം നേരെയുള്ള പ്രവേശന മാർഗങ്ങളിൽകൂടിത്തന്നെ പ്രവേശിച്ചുകൊള്ളണമെന്നും, അല്ലാഹുവിന്റെ വിധിവിലക്കുകൾ അനുസരിച്ചുകൊണ്ട് സൂക്ഷ്മതയുള്ളവരായിരിക്കുന്നതിലാണ് പുണ്യമുള്ളതെന്നും, അതുകൊണ്ടേ വിജയവും മോക്ഷവും ലഭിക്കുകയുള്ളൂവെന്നും അറിയിക്കുന്നതാണ് ആയത്തിന്റെ തുടർന്നുള്ള ഭാഗം. ഓരോ കാര്യത്തിലും പ്രവേശിക്കുന്നത് അതതിന് നേർക്കുനേരെയുള്ള മാർഗങ്ങളിലൂടെയായിരിക്കണം- വളഞ്ഞ മാർഗങ്ങളിലൂടെയാകരുത്- എന്ന അർത്ഥത്തിലുള്ള ഒരു ഉപമാവാക്യം കൂടിയാണ് وَأْتُوا الْبُيُوتَ مِنْ أَبْوَابِهَا (വീടുകളിൽ അവയുടെ വാതിലുകളിൽ കൂടി ചെല്ലുക) എന്ന വാക്യം.

وَقَـٰتِلُوا۟ فِى سَبِيلِ ٱللَّهِ ٱلَّذِينَ يُقَـٰتِلُونَكُمْ وَلَا تَعْتَدُوٓا۟ ۚ إِنَّ ٱللَّهَ لَا يُحِبُّ ٱلْمُعْتَدِينَ ﴿١٩٠﴾

**﴾190﴿ നിങ്ങളോട് യുദ്ധത്തിന് വരുന്നവരോട് അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങൾ യുദ്ധം ചെയ്യുവിൻ. നിങ്ങൾ അതിക്രമിക്കുകയുമരുത്. നിശ്ചയമായും, അല്ലാഹു അതിക്രമിക്കുന്നവരെ ഇഷ്ടപ്പെടുന്നതല്ല.**

---

﴾190﴿ وَقَاتِلُوا നിങ്ങൾ യുദ്ധം ചെയ്യുവിൻ فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ الَّذِينَ യാതൊരുവരോട് يُقَاتِلُونَكُمْ അവർ നിങ്ങളോട് യുദ്ധം ചെയ്യുന്നു وَلَا تَعْتَدُوا നിങ്ങൾ അതിക്രമം ചെയ്യുകയുമരുത് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يُحِبُّ അവൻ ഇഷ്ടപ്പെടുകയില്ല الْمُعْتَدِينَ അതിക്രമം ചെയ്യുന്നവരെ

---

وَٱقْتُلُوهُمْ حَيْثُ ثَقِفْتُمُوهُمْ

**﴾191﴿ കണ്ടുമുട്ടിയേടത്ത് വെച്ച് നിങ്ങൾ അവരെ കൊലപ്പെടുത്തികൊള്ളുവിൻ. അവർ നിങ്ങളെ പുറ**

| | |
|---|---|
| وَأَخۡرِجُوهُم مِّنۡ حَيۡثُ أَخۡرَجُوكُمۡۚ | ത്താക്കിയിടത്തുനിന്ന് നിങ്ങൾ അവരെ പുറത്താക്കുകയും ചെയ്യുവിൻ. |
| وَٱلۡفِتۡنَةُ أَشَدُّ مِنَ ٱلۡقَتۡلِۚ | 'ഫിത്ന' [കുഴപ്പം] കൊലയെക്കാൾ കഠിനമായിട്ടുള്ളതാകുന്നു. |
| وَلَا تُقَٰتِلُوهُمۡ عِندَ ٱلۡمَسۡجِدِ ٱلۡحَرَامِ حَتَّىٰ يُقَٰتِلُوكُمۡ فِيهِۖ | 'മസ്ജിദുൽ ഹറാമി'ങ്കൽ വെച്ച് അവർ നിങ്ങളോട് (ഇങ്ങോട്ട്) യുദ്ധത്തിന് വരുന്നത്വരെ, നിങ്ങൾ അവിടെ വെച്ച് അവരോട് (അങ്ങോട്ട്) യുദ്ധം ചെയ്യരുത്. |
| فَإِن قَٰتَلُوكُمۡ فَٱقۡتُلُوهُمۡۗ | എനി, അവർ (അവിടെവെച്ച്) നിങ്ങളോട് യുദ്ധം ചെയ്യുകയാണെങ്കിൽ, അപ്പോൾ (അവിടെവെച്ച്) നിങ്ങൾ അവരെ കൊന്നുകൊള്ളുക. |
| كَذَٰلِكَ جَزَآءُ ٱلۡكَٰفِرِينَ ﴿١٩١﴾ | അപ്രകാരമാണ് അവിശ്വാസികളുടെ പ്രതിഫലം. |
| فَإِنِ ٱنتَهَوۡاْ فَإِنَّ ٱللَّهَ غَفُورٞ رَّحِيمٞ ﴿١٩٢﴾ | ﴿192﴾ എന്നാൽ, അവർ (പിൻമാറി) വിരമിച്ചെങ്കിൽ, നിശ്ചയമായും അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു. |
| وَقَٰتِلُوهُمۡ حَتَّىٰ لَا تَكُونَ فِتۡنَةٞ وَيَكُونَ ٱلدِّينُ لِلَّهِۖ | ﴿193﴾ 'ഫിത്ന' [കുഴപ്പം] ഉണ്ടാകാതിരിക്കുകയും, 'ദീൻ' [മതം] അല്ലാഹുവിന് ആയിത്തീരുകയും ചെയ്യുന്നതുവരേക്കും നിങ്ങൾ അവരോട് യുദ്ധം നടത്തിക്കൊള്ളുവിൻ. |
| فَإِنِ ٱنتَهَوۡاْ فَلَا عُدۡوَٰنَ إِلَّا عَلَى ٱلظَّٰلِمِينَ ﴿١٩٣﴾ | അങ്ങനെ, അവർ വിരമിച്ചുവെങ്കിൽ, അപ്പോൾ (പിന്നെ), അക്രമം ചെയ്യുന്നവർക്കെതിരെയല്ലാതെ അതിക്രമം ഇല്ല [പാടില്ല] |

﴿191﴾ وَاقْتُلُوهُمْ അവരെ നിങ്ങൾ കൊല്ലുകയും ചെയ്യുവിൻ حَيْثُ ഇടത്തുവെച്ച് ثَقِفْتُمُوهُمْ നിങ്ങൾ അവരെ കണ്ടുമുട്ടിയ وَأَخْرِجُوهُمْ അവരെ നിങ്ങൾ പുറത്താക്കുകയും ചെയ്യുവിൻ مِنْ حَيْثُ ഇടത്തിൽ നിന്ന് أَخْرَجُوكُمْ അവർ നിങ്ങളെ പുറത്താക്കിയ الْفِتْنَةُ കുഴപ്പം أَشَدُّ അതികഠിനമായതാണ് مِنَ الْقَتْلِ കൊലയെക്കാൾ

وَلَا تُقَاتِلُوهُمْ നിങ്ങളവരോട് യുദ്ധം ചെയ്യരുത് عِندَ الْمَسْجِدِ الْحَرَامِ മസ്ജിദുൽ ഹറാമി ങ്കൽവെച്ച് حَتَّىٰ يُقَاتِلُوكُمْ അവർ നിങ്ങളോട് യുദ്ധം ചെയ്യുന്നതുവരെ فِيهِ അതിൽ فَإِن قَاتَلُوكُمْ എനി അവർ നിങ്ങളോട് യുദ്ധം ചെയ്താൽ فَاقْتُلُوهُمْ നിങ്ങളവരെ കൊല്ലു വിൻ كَذَٰلِكَ അപ്രകാരമാണ് جَزَاءُ പ്രതിഫലം, പകരം കൊടുക്കൽ الْكَافِرِينَ അവി ശ്വാസികളുടെ ﴾192﴿ فَإِنِ انتَهَوْا എന്നാൽ (അങ്ങനെ, എനി) അവർ വിരമിച്ചാൽ فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَّحِيمٌ കരുണാനിധിയാണ് ﴾193﴿ وَقَاتِلُوهُمْ നിങ്ങൾ അവരോട് യുദ്ധം ചെയ്യുക حَتَّىٰ لَا تَكُونَ ഉണ്ടാകാതിരിക്കുവോളം, ഇല്ലാതിരിക്കുന്നത് വരെ فِتْنَةٌ കുഴപ്പം وَيَكُونَ الدِّينُ ദീൻ (മ തം) ആകുകയും لِلَّهِ അല്ലാഹുവിന് فَإِنِ انتَهَوْا അങ്ങനെ അവർ വിരമിച്ചാൽ فَلَا عُدْوَانَ അപ്പോൾ അതിക്രമമില്ല إِلَّا عَلَى الظَّالِمِينَ അക്രമികളുടെമേൽ അല്ലാതെ

---

മദീനയിൽവെച്ച് യുദ്ധസംബന്ധമായി ആദ്യഘട്ടങ്ങളിൽ അവതരിച്ച ക്വുർആൻ വച നങ്ങളിൽപെട്ടവയാണ് ഈ വചനങ്ങൾ. ഇസ്‌ലാമിന്റെ ശത്രുക്കളുമായുള്ള ധർമയുദ്ധ ങ്ങളിൽ അനുവർത്തിക്കേണ്ടുന്ന പല അടിസ്ഥാന തത്വങ്ങളും ഈ വചനങ്ങൾ മുഖേന സത്യവിശ്വാസികൾക്ക് അല്ലാഹു പഠിപ്പിച്ചുകൊടുക്കുന്നു. ഇവയിലെ ഉള്ളടക്കം ഇങ്ങനെ സംഗ്രഹിക്കാവുന്നതാണ്:-

(1). 'നിങ്ങളോട് യുദ്ധത്തിന് വരുന്നവരോട് അല്ലാഹുവിന്റെ മാർഗത്തിലായി നിങ്ങൾ യുദ്ധം നടത്തിക്കൊള്ളുവിൻ'. നിങ്ങളോട് യുദ്ധത്തിന് വരുന്നവർ എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, സത്യവിശ്വാസികളോട് യുദ്ധം ചെയ്യാൻ പരിപാടിയിടുകയും, ഒരുക്കം കൂട്ടു കയും ചെയ്യുന്നവരാകുന്നു. ഇങ്ങോട്ടുവന്ന് യുദ്ധം തുടങ്ങിയ ശേഷമേ അങ്ങോട്ട് യുദ്ധം ചെയ്യാവൂ എന്ന് വെക്കുന്നത് വിഡ്ഢിത്തവും, ആത്മഹത്യാപരവുമാണല്ലോ. അതു കൊണ്ട് ഇങ്ങോട്ട് എതിർക്കുവാൻ തയ്യാറെടുത്ത് തക്കം പാർത്തുകൊണ്ടിരിക്കുന്നവ രോട് യുദ്ധം ചെയ്തുകൊള്ളുവാൻ അല്ലാഹു കൽപിക്കുന്നു. യുദ്ധം ചെയ്യുന്നത് ശത്രു ക്കളോട് പക വീട്ടുവാനോ, പേരിനും പെരുമക്കും വേണ്ടിയോ ആയിരിക്കാതെ, അല്ലാ ഹുവിന്റെ മാർഗത്തിൽ - അല്ലാഹുവിന്റെ ദീനിന്റെ സുരക്ഷിതത്വത്തിനും, അവന്റെ വാക്യം ഉന്നതിപ്പെടുത്തുന്നതിനും വേണ്ടിയായിരിക്കണം- എന്ന് പ്രത്യേകം ഉണർത്തുകയും ചെയ്തിരിക്കുന്നു.

(2) 'അതിക്രമം ചെയ്യരുത്. നിശ്ചയമായും അതിക്രമികളെ അല്ലാഹു ഇഷ്ടപ്പെടുക യില്ല.' ഇങ്ങോട്ട് യുദ്ധം ചെയ്യണമെന്നുദ്ദേശ്യമില്ലാത്ത സമാധാനപ്രിയരായ- സഖ്യ ഉട മ്പടികൾ കാരണം അടങ്ങിയിരിക്കുന്ന- കൂട്ടരുടെ നേരെ യുദ്ധത്തിനൊരുങ്ങുക, യുദ്ധ ശാലികളല്ലാത്ത വൃദ്ധൻമാർ, കുട്ടികൾ, സ്ത്രീകൾ മുതലായവരെ വധിക്കുക. യുദ്ധ ത്തിൽ വെച്ച് കൊല്ലപ്പെട്ടവരുടെ അംഗങ്ങൾ ഛേദിക്കുക പോലെയുള്ള കടുംകൈകൾ ചെയ്യുക എന്നിത്യാദി കാര്യങ്ങൾ സത്യവിശ്വാസികളുടെ ഭാഗത്തുനിന്നുണ്ടാവാൻ പാടി ല്ലാത്തതും, അതെല്ലാം അല്ലാഹുവിന് ഇഷ്ടമില്ലാത്ത കാര്യങ്ങളുമാണെന്ന് സാരം. ഇത്തരം കാര്യങ്ങൾ പ്രത്യേകം നിരോധിച്ചുകൊണ്ടുള്ള പല ഹദീഥുകളും കാണാവു ന്നതുമാണ്.

(3) 'അവരെ കണ്ടുമുട്ടിയിടത്തുവെച്ച് കൊലപ്പെടുത്തണം.' മേൽചൂണ്ടിക്കാട്ടിയ പ്രകാരം അങ്ങോട്ട് യുദ്ധം ചെയ്യപ്പെടുവാൻ അർഹരായ ശത്രുക്കളെ കിട്ടുന്ന തക്കം ഉപയോഗപ്പെടുത്തി വധിക്കുകതന്നെവേണം. അവരെ ബാക്കിവെക്കുന്നത് സത്യവിശ്വാ

സികൾക്കും ഇസ്‌ലാമിനും ആപത്തായിരിക്കുമെന്നാണ് ഇതിലടങ്ങിയ തത്വം.

(4) അവർ നിങ്ങളെ പുറത്താക്കിയിടത്തുനിന്ന് നിങ്ങൾ അവരെയും പുറത്താക്കിക്കൊള്ളുക.' മക്കാ മുശ്‌രിക്കുകൾ- അവരാണല്ലോ മുഖ്യ ശത്രു- നബിﷺയുടെയും, സത്യവിശ്വാസികളുടെയും നേരെ അഴിച്ചുവിട്ട മൃഗീയമായ അക്രമ മർദ്ദനങ്ങളാൽ നിൽക്കപ്പൊറുതിയില്ലാതെ നാടും വീടും വിട്ടോടിപ്പോന്നിരിക്കയാണല്ലോ അവർ. അതുപോലെ അവരെയും അവിടെനിന്ന് പുറത്താക്കണമെന്ന് സാരം. മക്കാ വിജയത്തോടെ ഇത് പ്രയോഗത്തിൽ വരുകയും ചെയ്തു. മക്കയിലെ മുശ്‌രിക്കുകൾ മിക്കവാറും ഇസ്‌ലാമിനെ അംഗീകരിക്കുകയും ശിർക്കിൽതന്നെ ഉറച്ചുനിന്നവർ പുറത്താക്കപ്പെടുകയും, മേലിൽ മുശ്‌രിക്കുകൾക്ക് അവിടെ പ്രവേശനം നിരോധിക്കപ്പെടുകയും ചെയ്തു. ഈ നിരോധം അന്ന് തൊട്ട് ഇന്നോളം നിലവിലുണ്ടുതാനും.

(5). 'ഫിത്‌ന'- കുഴപ്പം- കൊലയെക്കാൾ കഠിനമായതാണ്.' മനുഷ്യൻ കൊല്ലപ്പെടുന്ന കാര്യം ഒരു കഠിനകൃത്യം തന്നെ. എന്നാൽ, ഫിത്‌നയുടെ കാര്യം അതിലും ഭയങ്കരമാണ്. അതുകൊണ്ട് കൂടുതൽ ആപൽക്കരമായ അക്കാര്യം ഇല്ലാതാക്കുവാൻ വേണ്ടിയാണ് ശത്രുക്കളോട് യുദ്ധം ചെയ്യുവാനും, അവരെ കൊലപ്പെടുത്തുവാനും കൽപിക്കുന്നത് എന്ന് താൽപര്യം. 'ഫിത്‌ന' ( الْفِتْنَةُ ) എന്ന വാക്ക് പല അർത്ഥങ്ങളും വരുന്ന ഒരു പദമത്രെ. '(സ്വർണം മുതലായ ലോഹങ്ങൾ) തീയിൽ കാട്ടി ഉരുക്കുക, വഴിപിഴപ്പിക്കുക, ഭ്രാന്ത്, ആപത്ത്, പരീക്ഷണം, സ്വാഭിപ്രായത്തിൽ സംതൃപ്തി അടയുക, സമ്പത്തും സന്തതികളും, ആദർശത്തിലെ ഭിന്നിപ്പ്, പാപം, അവിശ്വാസം, അപമാനം, ശിക്ഷ, മർദ്ദനം' എന്നീ അർത്ഥങ്ങളെല്ലാം സന്ദർഭമനുസരിച്ച് ആ പദത്തിന് വരും. ഈ അർത്ഥങ്ങളിൽ മിക്കതും ഉൾക്കൊള്ളുന്ന ഒരർത്ഥത്തിലാണ് അതിവിടെ നിലകൊള്ളുന്നത് എന്ന് പറയാം. താഴെ 217-ാം വചനത്തിൽ നിന്ന് ഏറെക്കുറേ ഈ വസ്തുത മനസ്സിലാക്കാവുന്നതുമാണ്. ഈ വാക്കുകൊണ്ട് ഇവിടെയുള്ള വിവക്ഷയെപ്പറ്റി ക്വുർആൻ വ്യാഖ്യാതാക്കളുടെ വിവരണം പലതരത്തിലാണുള്ളത്. എല്ലാം ഫിത്‌നയുടെ ഓരോ വശങ്ങൾക്ക് പ്രാധാന്യം കൊടുക്കുന്നതാണതിന് കാരണമെന്ന് അവ പരിശോധിച്ചാൽ കാണാവുന്നതാണ്. മുശ്‌രിക്കുകളുടെ അവിശ്വാസവും, അതിനെത്തുടർന്ന് സത്യവിശ്വാസത്തിനും സത്യവിശ്വാസികൾക്കും എതിരെ അവർ അഴിച്ചുവിടുന്ന അക്രമ മർദ്ദനങ്ങളും നോക്കുമ്പോൾ, യുദ്ധം നിമിത്തം ഉണ്ടാകുന്ന ഭവിഷ്യത്തുകൾ അവയെക്കാൾ ലഘുവാണെന്നാണ് മൊത്തത്തിൽ അവയുടെ രത്നച്ചുരുക്കം.

സ്വഹാബികളുടെ കാലത്ത് നടന്ന ആഭ്യന്തര യുദ്ധങ്ങളിൽ പങ്കെടുക്കാതിരുന്ന ഇബ്നുഉമർ (റ)നോട് അതിനെപ്പറ്റി ചിലർ ചോദിക്കുകയും, അദ്ദേഹം അവരോട് മറുപടി പറയുകയും ചെയ്തതായി ബുഖാരി (റ) ഉദ്ധരിച്ചിട്ടുണ്ട്. അതിൽ (193-ാം വചനത്തിലെ) 'ഫിത്‌ന ഉണ്ടാകാതിരിക്കുന്നതുവരെ യുദ്ധം ചെയ്യുവിൻ (وَقَاتِلُوهُمْ حَتَّى لَا تَكُونَ فِتْنَةٌ)എന്ന് അല്ലാഹു പറഞ്ഞിട്ടില്ലേ എന്ന് ചോദ്യകർത്താവ് ചോദിച്ചതിന് അദ്ദേഹം ഇങ്ങനെ മറുപടി പറഞ്ഞുകാണാം: 'ഫിത്‌ന ഇല്ലാതാകുകയും, മതം അല്ലാഹുവിനായിരിക്കുകയും ചെയ്യുന്നതുവരെ ഞങ്ങൾ യുദ്ധം ചെയ്തിരിക്കുന്നു. നിങ്ങൾ ഫിത്‌ന ഉണ്ടാകുകയും മതം അല്ലാഹുവിന് അല്ലാതിരിക്കുകയും ചെയ്യുന്നത് വരെ യുദ്ധം ചെയ്യാൻ ഉദ്ദേശിക്കുകയാണ്'. മറ്റൊരു വാചകത്തിൽ ഇങ്ങനെയാണ് അദ്ദേഹം പറഞ്ഞത്: 'അതെ, റസൂൽ തിരുമേനിﷺയുടെ കാലത്ത് ഞങ്ങൾ അങ്ങനെ ചെയ്തിട്ടുണ്ട്. അന്ന് ഇസ്‌ലാം (മുസ്‌ലിംകൾ) അൽപമായിരുന്നു. അതിനാൽ, മനുഷ്യൻ തന്റെ മത കാര്യത്തിൽ ഫിത്‌നക്ക് (പരീക്ഷണത്തിന്) വിധേയനാകുമായിരുന്നു. ഒന്നുകിൽ അവൻ കൊല്ലപ്പെടും, അല്ലെങ്കിൽ മർദ്ദിക്കപ്പെടും. അങ്ങനെ, ഇസ്‌ലാം (മുസ്‌ലിം

കൾ) വർദ്ധിച്ചു, അപ്പോൾ ഫിത്ന ഇല്ലാതായി....'

(6). 'മസ്ജിദുൽ ഹറാമിന്റെ അടുക്കൽവെച്ച് അവർ (ശത്രുക്കൾ) ഇങ്ങോട്ട് യുദ്ധം ചെയ്യുന്നത് വരെ അവിടെവെച്ച് നിങ്ങൾ അങ്ങോട്ട് യുദ്ധം ചെയ്യരുത്.' മസ്ജിദുൽ ഹറാമിന്റെ അടുക്കൽ എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം മക്കാ ഹറമാകുന്നു. ഇബ്റാഹീം നബി(അ) കഅ്ബാ മന്ദിരം കെട്ടി ഉയർത്തുകയും, ആ രാജ്യം ഒരു നിർഭയമായ രാജ്യമാക്കിത്തീർക്കുവാൻ വേണ്ടി പ്രാർത്ഥിക്കുകയും ചെയ്ത വിവരം മുമ്പ് പറഞ്ഞുവല്ലോ. അന്ന് തൊട്ട് മക്കാ ഹറമിൽ യുദ്ധമോ കയ്യേറ്റങ്ങളോ ഒന്നും പാടില്ലെന്ന് എല്ലാ കാലത്തുള്ള അറബികളും പൊതുവെ സ്വീകരിച്ചും പാലിച്ചും വന്നിട്ടുള്ളതാണ്. ജാഹിലിയ്യാ കാലത്തുപോലും അതിൽ മാറ്റമുണ്ടായിട്ടില്ല. മുസ്ലിംകളെ സംബന്ധിച്ചിടത്തോളം അവർ ഈ തത്വം സ്വീകരിക്കുവാൻ കൂടുതൽ ബാധ്യസ്ഥരാണല്ലോ. അതിനാൽ, യുദ്ധത്തിന് വട്ടം കൂട്ടുന്ന ശത്രുക്കളെ എവിടെവെച്ച് കണ്ടാലും കൊലപ്പെടുത്തണമെന്ന് പറഞ്ഞതിൽ നിന്ന് മക്കാ ഹറം സ്വാഭാവേന ഒഴിവാകുന്നു. പക്ഷേ, അതുകാരണത്താൽ, ശത്രുക്കൾ കഅ്ബായുടെ പരിസരത്തുവെച്ച് തന്നെ യുദ്ധത്തിനൊരുങ്ങിയാലും മുസ്ലിംകൾ അവരോട് നേരിടാതെ– കയ്യുംകെട്ടി– നിൽക്കണമെന്നുണ്ടോ? ഇല്ല. അത് വേണ്ടതില്ല. അവിടെവെച്ച് മുസ്ലിംകൾ അങ്ങോട്ട് യുദ്ധം ആരംഭിക്കുവാൻ പാടില്ല. നേരെമറിച്ച് ശത്രുക്കൾ അവിടെവെച്ച് ഇങ്ങോട്ട് യുദ്ധം തുടങ്ങുന്ന പക്ഷം പിന്നെ പിൻമാറേണ്ടതില്ല. അവിടെവെച്ചുതന്നെ അങ്ങോട്ടും നടപടി എടുത്തുകൊള്ളണം എന്നൊക്കെ അല്ലാഹു സത്യവിശ്വാസികളെ അറിയിക്കുകയാണ്.

(7) 'എന്നാൽ, അവർ (ശത്രുക്കൾ) വിരമിച്ചുവെങ്കിൽ അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.' അതെ, ശത്രുക്കൾ അവരുടെ നിലപാട്മാറ്റി സത്യവിശ്വാസം സ്വീകരിക്കുകയും, യുദ്ധങ്ങളും എതിർപ്പുകളും ഉപേക്ഷിക്കുകയും ചെയ്താൽ അല്ലാഹു അവർക്ക് മാപ്പ് നൽകുന്നതാണ്. മുമ്പ് ചെയ്ത അക്രമങ്ങളുടെ പേരിൽ അവരോട് നടപടി എടുക്കുകയില്ല.

(8). 'ഫിത്ന ഉണ്ടാകാതിരിക്കുകയും, ദീൻ അല്ലാഹുവിനായിത്തീരുകയും ചെയ്യുന്നതുവരെ അവരുമായി യുദ്ധം നടത്തിക്കൊള്ളുക'. അഥവാ യുദ്ധ നടപടികൾ മൂലം സാധിക്കേണ്ടുന്ന രണ്ട് കാര്യങ്ങളാണ് ഫിത്ന ഇല്ലാതാവലും, മതം അല്ലാഹുവിനായിരിക്കലും. എന്നുവെച്ചാൽ, മേൽ പ്രസ്താവിച്ചതുപോലെയുള്ള കുഴപ്പങ്ങൾ അവസാനിക്കുകയും, അല്ലാഹുവിന്റെ മതമാകുന്ന ഇസ്ലാമിനെതിരെ ആക്രമങ്ങളും കൈകടത്തലുകളും ഇല്ലാതായിത്തീരുകയും, അതിന് ലോകത്ത് അഭിമാനപൂർവ്വം സ്വൈരവിഹാരം കൊള്ളുമാറാവുകയും ചെയ്യുന്ന സന്ദർഭം എപ്പോൾ ഉണ്ടാകുന്നുവോ അതുവരെ യുദ്ധത്തിന്റെ ആവശ്യകത നിലവിലുണ്ടായിരിക്കും എന്ന് താൽപര്യം. അല്ലാതെ, ലോകത്ത് എവിടെയും ശിർക്കും, കുഫ്റും അവശേഷിക്കാതെ എല്ലാ മനുഷ്യരും മുസ്ലിംകളായിത്തീരുന്നതുവരെ യുദ്ധം നടത്തിക്കൊള്ളണമെന്നല്ല ഇതിന്റെ അർത്ഥം. ഇസ്ലാമിൽ അങ്ങനെ ഒരു വിധിയില്ലതാനും. മതവിഷയത്തിൽ നിങ്ങളോട് യുദ്ധം നടത്തുകയോ നിങ്ങളെ നിങ്ങളുടെ വാസസ്ഥലങ്ങളിൽ നിന്ന് ബഹിഷ്കരിക്കുകയോ ചെയ്യാത്തവർക്ക് നന്മ ചെയ്യുകയും അവരോട് നീതി മുറപാലിക്കുകയും ചെയ്യുന്നതിന് വിരോധമില്ലെന്നും മതവിഷയത്തിൽ നിങ്ങളോട് യുദ്ധം നടത്തുകയും നിങ്ങളുടെ വാസസ്ഥലങ്ങളിൽ നിന്ന് നിങ്ങളെ ബഹിഷ്കരിക്കുകയും അതിന് പിന്തുണ നൽകുകയും ചെയ്യുന്നവരോട് നിങ്ങൾ മൈത്രി കാണിക്കുന്നത് മാത്രമേ വിരോധമുള്ളൂവെന്നും അല്ലാഹു വ്യക്തമാക്കിയിട്ടുള്ളതാണ്. (സൂ: മുംതഹിനഃ 8,9 നോക്കുക)

(9). 'അവർ വിരമിച്ചാൽ പിന്നെ അക്രമകാരികൾക്കെതിരായിട്ടല്ലാതെ അതിക്രമം

പാടില്ല. 'അതായത്, ശത്രുക്കൾ അവരുടെ അക്രമമർദ്ദനങ്ങളും കയ്യേറ്റങ്ങളും നിറുത്തൽ ചെയ്താൽ മുസ്‌ലിംകളുടെ ഭാഗത്തുനിന്ന് അവർക്കെതിരെ യുദ്ധമോ ആക്രമണമോ ഒന്നും ഉണ്ടായിക്കൂടാ. ഉണ്ടാകുന്നപക്ഷം അത് അക്രമവും അനീതിയുമായിരിക്കും. അവർ മുമ്പ് അക്രമികളായിരുന്നുവെന്നുവെച്ച് ഇപ്പോൾ അവരുടെ നേരെ അത്തരം നടപടികളൊന്നും എടുക്കുവാൻ പാടില്ല എന്ന് സാരം. അക്രമികൾ ഇങ്ങോട്ട് സ്വീകരിക്കുന്ന അതിക്രമങ്ങൾക്ക് പകരം അതേ മാതിരി അങ്ങോട്ടും നടപടികൾ സ്വീകരിക്കുന്നതിനെ ഉദ്ദേശിച്ചാണ് ഇവിടെ അതിക്രമം ( عُدْوَانَ ) എന്ന് പറഞ്ഞിരിക്കുന്നതെന്ന് അടുത്ത വചനത്തിൽ നിന്ന് മനസ്സിലാക്കാം. യഥാർത്ഥത്തിൽ ഇത് അതിക്രമമല്ലെങ്കിലും ബാഹ്യത്തിൽ അതിക്രമതുല്യമാണല്ലോ.

ٱلشَّهْرُ ٱلْحَرَامُ بِٱلشَّهْرِ ٱلْحَرَامِ وَٱلْحُرُمَٰتُ قِصَاصٌ ۚ

**﴾194﴿ 'ഹറാമാ'യ [പവിത്രമായ] മാസം 'ഹറാമാ'യ [പവിത്രമായ] മാസത്തിന് (പകരം) ആകുന്നു. 'ഹുർമത്ത്' [പവിത്രവസ്തു]കളും പ്രതിക്രിയ (നടത്തപ്പെടുന്നവ)യാകുന്നു.**

فَمَنِ ٱعْتَدَىٰ عَلَيْكُمْ فَٱعْتَدُوا۟ عَلَيْهِ بِمِثْلِ مَا ٱعْتَدَىٰ عَلَيْكُمْ ۚ

**ആകയാൽ, ആരെങ്കിലും നിങ്ങളുടെമേൽ അതിക്രമം പ്രവർത്തിച്ചാൽ, നിങ്ങളുടെ മേൽ അവൻ അതിക്രമം പ്രവർത്തിച്ച (അതേ) മാതിരിയിൽ നിങ്ങൾ അവന്റെമേലും അതിക്രമം പ്രവർത്തിച്ചുകൊള്ളുവിൻ;**

وَٱتَّقُوا۟ ٱللَّهَ وَٱعْلَمُوٓا۟ أَنَّ ٱللَّهَ مَعَ ٱلْمُتَّقِينَ ﴿١٩٤﴾

**'അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ. അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരുടെ കൂടെ ആയിരിക്കുമെന്ന് നിങ്ങൾ അറിഞ്ഞുകൊള്ളുവിൻ.**

---

﴾194﴿ الشَّهْرُ മാസം الْحَرَامُ ഹറാമായ, അലംഘ്യമായ, പവിത്രമായ بِالشَّهْرِ മാസത്തിന് (പകരം) ആകുന്നു الْحَرَامِ ഹറാമായ وَالْحُرُمَاتُ ഹുർമത്തുകൾ, അലംഘ്യവസ്തുക്കൾ, പവിത്രമായവ قِصَاصٌ പ്രതികാരമാകുന്നു فَمَنِ അതിനാൽ (അപ്പോൾ) ആരെങ്കിലും اعْتَدَى അതിക്രമം ചെയ്തു, അതിരുവിട്ടു عَلَيْكُمْ നിങ്ങളുടെ മേൽ, നിങ്ങൾക്കെതിരെ فَاعْتَدُوا എന്നാൽ നിങ്ങൾ അതിക്രമം ചെയ്തുകൊള്ളുവിൻ عَلَيْهِ അവന്റെ മേൽ (എതിരിൽ) بِمِثْلِ പോലെയുള്ളതുകൊണ്ട്, മാതിരിയിൽ مَا اعْتَدَى അവൻ അതിക്രമം ചെയ്തത് عَلَيْكُمْ നിങ്ങളുടെ മേൽ وَاتَّقُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിച്ചും കൊള്ളുവിൻ وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുക أَنَّ اللَّهَ അല്ലാഹു ആണെന്ന് مَعَ الْمُتَّقِينَ സൂക്ഷിക്കുന്നവരുടെ കൂടെ

അലംഘ്യത, പവിത്രത, ആദരണീയത, നിഷിദ്ധത എന്നിങ്ങനെയുള്ള അർത്ഥങ്ങൾ ഉൾക്കൊള്ളുന്ന വാക്കുകളാണ് حَرَام، حُرمة (ഹറാം, ഹുർമത്ത്) എന്നിവ. പവിത്രമായ മാസം ( الشَّهْرُ الْحَرَامُ ) എന്നു പറഞ്ഞത് യുദ്ധം നിഷിദ്ധമായ പവിത്രമാസങ്ങളെയും, പവിത്ര വസ്തുക്കൾ ( حُرُمَاتُ ) എന്ന് പറഞ്ഞത് അനാദരിക്കപ്പെടുവാൻ പാടില്ലാത്ത എല്ലാ പവിത്ര വസ്തുക്കളെയും ഉദ്ദേശിച്ചാകുന്നു. ദുൽഖ്വഅദ്, മുഹർറം എന്നീ തുടർച്ച യായ മൂന്ന് മാസങ്ങളും, റജബ് മാസവുംകൂടി നാല് മാസങ്ങളാണ് യുദ്ധം നിരോധിക്ക പ്പെട്ട മാസങ്ങൾ. ആരാധനാ സ്ഥലങ്ങൾ, പൊതുസ്ഥാപനങ്ങൾ, പുണ്യദിവസങ്ങൾ, പുണ്യസ്ഥലങ്ങൾ ആദിയായവയെല്ലാം പവിത്രമായ വസ്തുക്കളിലും ഉൾപ്പെടുന്നു.

നാനാഭാഗങ്ങളിൽ നിന്നും ഹജ്ജിന് വരുന്ന ആളുകൾക്ക് ഭയാശങ്കകളൊന്നും കൂടാ തെ, സ്വൈരപൂർവ്വം ഹജ്ജുകർമങ്ങൾ നിറവേറ്റി തിരിച്ചുപോകുവാൻ വേണ്ടിയാണ് ആദ്യത്തെ മൂന്ന് മാസങ്ങൾ തുടർച്ചയായി പവിത്ര മാസങ്ങളാക്കപ്പെട്ടിരിക്കുന്നത്. ഹജ്ജിന്റെ പ്രധാനകർമങ്ങൾ നടക്കുന്നത് ദുൽഹിജ്ജഃയിലാണെങ്കിലും ദൂരദിക്കിൽനിന്ന് വരുന്നവരുടെയും മടങ്ങുന്നവരുടെയും സൗകര്യവും മറ്റും കണക്കിലെടുത്തുകൊണ്ട് അതിന്റെ മുമ്പും പിമ്പും ഓരോ മാസവും കൂട്ടിച്ചേർക്കപ്പെട്ടിരിക്കുകയാണ്. ഇടക്കുവെച്ച് ഉംറാകർമം ചെയ്യാൻ ആഗ്രഹിക്കുന്നവർക്ക് അത് നിർവഹിച്ചുപോകുവാൻ സൗകര്യ പ്പെടുമാറ് റജബുമാസവും പവിത്രമാക്കപ്പെട്ടിരിക്കുന്നു. ഈ മാസങ്ങളിൽ യുദ്ധങ്ങളും ആക്രമണങ്ങളുമില്ലാതെ എല്ലാവരും സമാധാനത്തിലായിരിക്കണമെന്നുള്ളത് അറബി കൾക്കിടയിൽ പൊതുവെ അംഗീകരിക്കപ്പെട്ടുവന്നിരുന്ന ഒരു തത്വമാകുന്നു. 217-ാം വച നത്തിൽ കാണാവുന്നതുപോലെ, ഇസ്‌ലാമിലും നിലവിലുള്ള നിയമമാണത്. എന്നാൽ, പ്രസ്തുത മാസങ്ങളിൽപെട്ട ഏതെങ്കിലും ഒന്നിൽവെച്ച് യുദ്ധം അത്യാവശ്യമാണെന്ന് കണ്ടാൽ ആ മാസത്തിൽ തന്നെ യുദ്ധം നടത്തുകയും, അതിനുപകരം മറ്റൊരു മാസത്തെ പവിത്രമാസമായി ആചരിക്കുകയും ചെയ്യുന്ന ഒരു പതിവ് ജാഹിലിയ്യാ കാലത്ത് അറബി മുശ്‌രിക്കുകൾ സ്വീകരിച്ചു വന്നിരുന്നു. (ഇതിനെപ്പറ്റി സൂ: തൗബഃ 37 ൽ പ്രസ്താവിക്കു ന്നുണ്ട്)

ശത്രുക്കൾ ഹറമിൽവെച്ച് ഇങ്ങോട്ട് യുദ്ധത്തിനൊരുങ്ങുമ്പോൾ, അവിടെ വെച്ചു തന്നെ അവരോട് യുദ്ധം നടത്തണമെന്ന് കഴിഞ്ഞ വചനത്തിൽ പ്രസ്താവിച്ചുവല്ലോ. അതുപോലെ, ഈ പവിത്രമാസങ്ങളെ അനാദരിച്ചുകൊണ്ട് അവർ യുദ്ധത്തിന് വന്നാൽ അപ്പോൾ, ആ മാസങ്ങളുടെ പവിത്രത കാരണം പിന്നോക്കം നിൽക്കാതെ മുസ്‌ലിം കളും അവരോട് ഏറ്റുമുട്ടണമെന്നും, അങ്ങനെ ആ അതിക്രമത്തിനെതിരിൽ അതേ മാതിരി നടപടി അങ്ങോട്ടും സ്വീകരിക്കണമെന്നും ഈ വചനത്തിൽ അല്ലാഹു സത്യ വിശ്വാസികളോട് കൽപിക്കുന്നു. മാത്രമല്ല, അലംഘ്യവും ആദരണീയവുമായി കരുത പ്പെടുന്ന മറ്റേത് പവിത്രവസ്തുക്കളെയോ വസ്തുതകളെയോ അവഗണിച്ചുകൊണ്ട് അവർ നടത്തുന്ന ഏത് അക്രമങ്ങളിലും അതേപടി അങ്ങോട്ടും പ്രതികാരം ചെയ്യുന്ന താവശ്യമാണെന്ന ഒരു പൊതുതത്വം കൂടി അല്ലാഹു അറിയിക്കുന്നു. ഈ തത്വം സ്വീക രിക്കാത്ത പക്ഷം- ശത്രുക്കൾ ചെയ്യുന്നതുപോലെ നമുക്ക് അങ്ങനെ ചെയ്തുകൂടാ എന്നുവെച്ച് മുസ്‌ലിംകൾ ഒഴിഞ്ഞുനിൽക്കുന്ന പക്ഷം- അതിന്റെ ഭവിഷ്യത്ത് പറയേ ണ്ടതില്ലല്ലോ. എന്നാൽ, ഈ പ്രതികാര നടപടിയിലും തങ്ങളുടെ പക്കൽ നിന്ന് വല്ല പാകപ്പിഴവുകളും ഉണ്ടാകുന്നത് പ്രത്യേകം സൂക്ഷിക്കേണ്ടതുണ്ടെന്നും, അങ്ങനെ സൂക്ഷിക്കുന്നവരുടെ പക്ഷത്ത് അല്ലാഹു ഉണ്ടായിരിക്കുമെന്നും പ്രത്യേകം ഉണർത്തു കയും ചെയ്തിരിക്കുന്നു.

وَأَنفِقُوا۟ فِى سَبِيلِ ٱللَّهِ وَلَا تُلْقُوا۟ بِأَيْدِيكُمْ إِلَى ٱلتَّهْلُكَةِ ۛ وَأَحْسِنُوٓا۟ ۛ إِنَّ ٱللَّهَ يُحِبُّ ٱلْمُحْسِنِينَ ﴿١٩٥﴾

**《195》 നിങ്ങൾ അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കുവിൻ. നിങ്ങളുടെ കൈകളെ നിങ്ങൾ നാശത്തിലേക്ക് ഇട്ടേക്കുകയും ചെയ്യരുത്.**

**നിങ്ങൾ നന്മ പ്രവർത്തിക്കുകയും ചെയ്യണം. നിശ്ചയമായും, നന്മ ചെയ്യുന്നവരെ അല്ലാഹു സ്നേഹിക്കുന്നതാണ്.**

《195》 وَأَنفِقُوا നിങ്ങൾ ചിലവഴിക്കുവിൻ فِي سَبِيلِ മാർഗത്തിൽ اللَّهِ അല്ലാഹുവിന്റെ وَلَا تُلْقُوا നിങ്ങൾ ഇടുകയും ചെയ്യരുത് بِأَيْدِيكُمْ നിങ്ങളുടെ കൈകളെ إِلَى التَّهْلُكَةِ നാശത്തിലേക്ക്, അപായത്തിലേക്ക് وَأَحْسِنُوا നിങ്ങൾ നന്മ ചെയ്യുവിൻ, നന്നായി പ്രവർത്തിക്കുകയും ചെയ്യുവിൻ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يُحِبُّ ഇഷ്ടപ്പെടുന്നു, സ്നേഹിക്കുന്നു الْمُحْسِنِينَ നന്മ ചെയ്യുന്നവരെ, നന്നായി പ്രവർത്തിക്കുന്നവരെ

ഇസ്‌ലാമിനെയും മുസ്‌ലിംകളെയും നാടും, വീടും, സമ്പത്തും നൽകി സഹായിച്ചു കൊണ്ടിരുന്ന അൻസ്വാരികളായ ചില സ്വഹാബികൾ- ഇസ്‌ലാമിന് പ്രതാപവും ശക്തിയും സിദ്ധിച്ചു കഴിഞ്ഞപ്പോൾ- എനി നാം മുമ്പത്തെ അത്രതന്നെ ചിലവഴിക്കേണ്ടുന്ന ആവശ്യമില്ലെന്നും, നമുക്ക് നമ്മുടെ സ്വത്തും ധനവുമൊക്കെ അഭിവൃദ്ധിപ്പെടുത്തുവാൻ ശ്രമിക്കാമെന്നും തമ്മതമ്മിൽ സ്വകാര്യം പറയുകയുണ്ടായി. അതിനെത്തുടർന്നാണ് ഈ വചനം അവതരിച്ചതെന്ന് അബൂഅയ്യൂബിൽ അൻസ്വാരീ (റ) യുടെ ഒരു ഹദീഥിൽ വന്നിരിക്കുന്നു. (മു; ജ; ന; തി.) അവതരണ സന്ദർഭം അതായിരുന്നാൽ തന്നെയും ആയത്തിന്റെ ഉള്ളടക്കം പൊതുവെ ബാധകമാണെന്നുള്ളതിൽ സംശയമില്ല. അല്ലാഹുവിന്റെ മാർഗത്തിൽ കഴിയുന്നത്ര ധനം ചിലവഴിക്കണമെന്നും, പിശുക്ക് പിടിച്ച് നാശഗർത്തത്തിൽ പതിക്കുവാൻ ഇടവരാതെ സൂക്ഷിക്കണമെന്നും സത്യവിശ്വാസികളോട് ഈ വചനത്തിൽ അല്ലാഹു കൽപിക്കുന്നു. ചെയ്യുന്ന കാര്യങ്ങൾ നന്നായും, നിഷ്കളങ്കമായും, ഭംഗിയായും ചെയ്യണമെന്നും, അങ്ങനെ ചെയ്യുന്നവരുടെ പക്ഷത്തായിരിക്കും അല്ലാഹു- അവന്റെ കാരുണ്യവും സഹായവും അവർക്കാണ് ലഭിക്കുക- എന്നും ഉണർത്തിക്കൊണ്ട് അവരെ അതിന് ആവേശഭരിതരാക്കുകയും ചെയ്യുന്നു.

فِي سَبِيلِ اللَّهِ (അല്ലാഹുവിന്റെ മാർഗത്തിൽ) എന്ന് പറഞ്ഞതിൽ, അല്ലാഹു ഇഷ്ടപ്പെടുന്ന എല്ലാ വിഷയങ്ങളും ഉൾപ്പെടും. ഇസ്‌ലാമിന്റെ നിലനിൽപിനും അഭിവൃദ്ധിക്കും വളർച്ചക്കും ആവശ്യമായ കാര്യങ്ങൾ, ശത്രുക്കളുമായുള്ള സമരങ്ങൾ ആദിയായവ അവയുടെ മുൻപന്തിയിൽ നിലകൊള്ളുന്നു. കഴിഞ്ഞ വചനങ്ങളിൽ ശത്രുക്കളുമായി യുദ്ധം നടത്തുന്നത് സംബന്ധിച്ച പലതും വിവരിച്ചതിനെത്തുടർന്നാണ് ഈ വചനത്തിൽ അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കുവാൻ കൽപിക്കുന്നതെന്ന് ഓർക്കുമ്പോൾ, ഈ അവസാനം പറഞ്ഞ കാര്യമാണ് ഇവിടെ മുഖ്യമായും ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്ന് കരുതാവുന്നതാണ്. നിങ്ങളുടെ കൈകളെ നാശത്തിലേക്ക് ഇടരുത് ( وَلَا تُلْقُوا بِأَيْدِيكُمْ إِلَى التَّهْلُكَةِ ) എന്ന വാക്യം സത്യവിശ്വാസികൾ വളരെ ഗൗരവ

പൂർവ്വം മനസ്സിരുത്തേണ്ടുന്ന ഒരു വസ്തുതയിലേക്കാണ് വിരൽ ചൂണ്ടുന്നത്. മേൽ സൂചിപ്പിച്ചതുപോലെയുള്ള വിഷയങ്ങളിൽ- മതസംബന്ധമായ സമരകാര്യങ്ങളിൽ വിശേഷിച്ചും- ധനം ചിലവഴിക്കുവാൻ നിങ്ങൾ മുന്നോട്ട് വരാത്ത പക്ഷം, അത് നിങ്ങളുടെ ശത്രുക്കൾക്ക് ശക്തി വർദ്ധിക്കുവാനും, നിങ്ങളുടെ ഭാവി അപകടപ്പെടുവാനും കാരണമായേക്കും; അതുകൊണ്ട് അതിന് ഇടവരുത്തരുത് എന്നുള്ള ഒരു താക്കീതാണിത്.

വേണ്ടപ്പെട്ട വിഷയങ്ങളിൽ ചിലവഴിക്കാതിരിക്കുന്നത് നിങ്ങളുടെ നാശത്തിന് ഹേതുവായേക്കുമെന്നും, അത് സൂക്ഷിക്കണമെന്നും മാത്രമല്ല, വേണ്ടാത്ത വിഷയത്തിൽ ധനം ചിലവഴിച്ചാൽ നിങ്ങൾക്ക് ആപത്ത് പിണയുവാൻ ഇടയുണ്ടെന്നും, അതിന് ഇടവരുത്തരുതെന്നുകൂടി ആ വാക്യത്തിൽ സൂചനയുണ്ട് എന്നും ചില വ്യാഖ്യാതാക്കൾ ചൂണ്ടിക്കാട്ടിയിരിക്കുന്നു. ആ വാക്യത്തിന്റെ അർത്ഥവ്യാപ്തി നോക്കുമ്പോൾ ഇത് ശരിയാണുതാനും. 'ആപത്തിൽ കയ്യിടരുത്' എന്നും 'കഷ്ടകാലം കടംകൊള്ളരുത്' എന്നും പറയാറുള്ളതുപോലെ ഒരു അലങ്കാരപ്രയോഗമാണ് 'നാശത്തിലേക്ക് നിങ്ങളുടെ കൈ ഇടരുത്' എന്നുള്ള ഈ വാക്യവും. അടുത്ത വചനങ്ങളിൽ ഹജ്ജിനെയും ഉംറഃയെയും കുറിച്ച് പറയുന്നു:-

وَأَتِمُّوا۟ ٱلْحَجَّ وَٱلْعُمْرَةَ لِلَّهِ ۚ

《196》 **നിങ്ങൾ അല്ലാഹുവിനായി 'ഹജ്ജും', 'ഉംറഃ'യും പൂർത്തിയാക്കുവിൻ.**

فَإِنْ أُحْصِرْتُمْ فَمَا ٱسْتَيْسَرَ مِنَ ٱلْهَدْىِ ۖ

**എനി, നിങ്ങൾക്ക് മുടക്ക് ബാധിച്ചെങ്കിൽ, അപ്പോൾ 'ഹദ്‌യി'ൽ [ബലിമൃഗത്തിൽ] നിന്നും സൗകര്യപ്പെട്ടത് (ബലി കഴിക്കുക).**

وَلَا تَحْلِقُوا۟ رُءُوسَكُمْ حَتَّىٰ يَبْلُغَ ٱلْهَدْىُ مَحِلَّهُۥ ۚ

**'ഹദ്‌യ്' അതിന്റെ അനുവദനീയ സ്ഥാനത്ത് [നിശ്ചിത സ്ഥാനത്ത്] എത്തുന്നതുവരേക്കും നിങ്ങൾ നിങ്ങളുടെ തല മുണ്ഡനം ചെയ്യരുത്.**

فَمَن كَانَ مِنكُم مَّرِيضًا أَوْ بِهِۦٓ أَذًى مِّن رَّأْسِهِۦ فَفِدْيَةٌ مِّن صِيَامٍ أَوْ صَدَقَةٍ أَوْ نُسُكٍ ۚ

**എന്നാൽ, നിങ്ങളിൽ ആരെങ്കിലും രോഗിയായിരിക്കുകയോ, അല്ലെങ്കിൽ അവനിൽ അവന്റെ തലയിൽനിന്നുള്ള വല്ല ഉപദ്രവവും ഉണ്ടായിരിക്കുകയോ ചെയ്താൽ, അപ്പോൾ നോമ്പോ ദാനധർമമോ ബലികർമമോ ആകുന്ന ഒരു തെണ്ട [പ്രായശ്ചിത്ത]മാകുന്നു (വേണ്ടത്).**

فَإِذَآ أَمِنتُمْ فَمَن تَمَتَّعَ بِٱلْعُمْرَةِ إِلَى ٱلْحَجِّ فَمَا ٱسْتَيْسَرَ مِنَ ٱلْهَدْىِ ۚ

**എന്നാൽ, നിങ്ങൾ നിർഭയാവസ്ഥയിലായാൽ- എന്നിട്ട് ആരെങ്കിലും 'ഉംറഃ' (നിർവഹിച്ചു)കൊണ്ട് 'ഹജ്ജ്'**

വരെ സുഖമെടുക്കുന്നപക്ഷം, അപ്പോൾ, 'ഹദ്‌യി'ൽ [ബലിമൃഗത്തിൽ] നിന്ന് സൗകര്യപ്പെട്ടത് (ബലി കഴിക്കുക).

فَمَن لَّمْ يَجِدْ فَصِيَامُ ثَلَٰثَةِ أَيَّامٍ فِى ٱلْحَجِّ وَسَبْعَةٍ إِذَا رَجَعْتُمْ

എനി, ആർക്കെങ്കിലും (അത്) കിട്ടാത്തപക്ഷം, ഹജ്ജി(ന്റെ ദിവസങ്ങളി)ൽ മൂന്ന് ദിവസവും നിങ്ങൾ മടങ്ങിപ്പോയാൽ (വേറെ) ഒരു ഏഴും നോമ്പ് നോൽക്കുക.

تِلْكَ عَشَرَةٌ كَامِلَةٌ

(അങ്ങനെ) അത് പൂർത്തിയായ പത്ത് (നോമ്പ്).

ذَٰلِكَ لِمَن لَّمْ يَكُنْ أَهْلُهُۥ حَاضِرِى ٱلْمَسْجِدِ ٱلْحَرَامِ

അത് [ആ പറഞ്ഞ വിധി], ആരുടെ കുടുംബം 'മസ്ജിദുൽ ഹറാമി'ങ്കൽ സന്നിഹിതർ [നിവസിക്കുന്നവർ] ആയിട്ടില്ലയോ അവർക്കുള്ളതാകുന്നു.

وَٱتَّقُوا۟ ٱللَّهَ

നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ.

وَٱعْلَمُوٓا۟ أَنَّ ٱللَّهَ شَدِيدُ ٱلْعِقَابِ ﴿١٩٦﴾

അല്ലാഹു കഠിനമായ ശിക്ഷാ നടപടി എടുക്കുന്നവനാണെന്ന് നിങ്ങൾ അറിഞ്ഞും കൊള്ളുവിൻ.

---

﴿196﴾ وَأَتِمُّوا നിങ്ങൾ പൂർത്തിയാക്കുവിൻ الْحَجَّ ഹജ്ജ് وَالْعُمْرَةَ ഉംറഃയും لِلَّهِ അല്ലാഹുവിന് വേണ്ടി فَإِنْ أُحْصِرْتُمْ എനി (എന്നാൽ) നിങ്ങൾ ഉപരോധിക്കപ്പെട്ടുവെങ്കിൽ, മുടക്കം ചെയ്യപ്പെടുന്ന (തടയപ്പെടുന്ന) പക്ഷം فَمَا അപ്പോൾ യാതൊന്ന് اسْتَيْسَرَ എളുപ്പമായ, സൗകര്യപ്പെട്ട مِنَ الْهَدْيِ ഹദ്‌യിൽ (ബലിമൃഗത്തിൽ) നിന്ന് وَلَا تَحْلِقُوا നിങ്ങൾ മുണ്ഡനം ചെയ്യരുത് رُءُوسَكُمْ നിങ്ങളുടെ തലകളെ حَتَّىٰ يَبْلُغَ എത്തുന്നവരെ الْهَدْيُ ഹദ്‌യ് مَحِلَّهُ അതിന്റെ നിശ്ചിത സ്ഥാനത്ത്, അനുവദനീയ സ്ഥാനത്ത് فَمَنْ كَانَ എന്നാൽ (എനി) ആരെങ്കിലും ആയാൽ مِنْكُمْ നിങ്ങളിൽ നിന്ന് مَرِيضًا രോഗി أَوْ بِهِ അല്ലെങ്കിൽ അവനിൽ ഉണ്ട് أَذًى വല്ല ഉപദ്രവവും, ശല്യം مِنْ رَأْسِهِ അവന്റെ തലയിൽ നിന്ന് فَفِدْيَةٌ അപ്പോൾ ഒരു തെണ്ടം مِنْ صِيَامٍ നോമ്പിനാലുള്ള أَوْ صَدَقَةٍ അല്ലെങ്കിൽ ദാനധർമം أَوْ نُسُكٍ അല്ലെങ്കിൽ ബലികർമം فَإِذَا أَمِنْتُمْ എനി നിങ്ങൾ നിർഭയത്തിലായാൽ فَمَنْ അപ്പോൾ ആരെങ്കിലും تَمَتَّعَ സുഖമെടുത്തു, 'മുത്അത്' ചെയ്തു (എങ്കിൽ) بِالْعُمْرَةِ ഉംറഃകൊണ്ട് (മുഖേന) إِلَى الْحَجِّ ഹജ്ജുവരെ فَمَا اسْتَيْسَرَ എന്നാൽ

സൗകര്യമായത് مِنَ الْهَدْيِ ഹദ്‌യിൽ നിന്ന് فَمَنْ لَّمْ يَجِدْ എനി ആർക്കെങ്കിലും കിട്ടിയില്ലെങ്കിൽ فِي الْحَجِّ എന്നാൽ നോമ്പ് ثَلَاثَةِ أَيَّامٍ മൂന്ന് ദിവസങ്ങൾ فَصِيَامُ ഹജ്ജി (ദിവസങ്ങളി)ൽ تِلْكَ ഒരു ഏഴും إِذَا رَجَعْتُمْ നിങ്ങൾ മടങ്ങിയാൽ وَسَبْعَةٍ അത്, അവ عَشَرَةٌ ഒരു പത്താകുന്നു كَامِلَةٌ പൂർത്തിയായ ذَٰلِكَ അത് لِمَنْ യാതൊരുവന്നാണ് لَّمْ يَكُنْ ആയിട്ടില്ല, അല്ല أَهْلُهُ അവന്റെ കുടുംബം, ആൾക്കാർ حَاضِرِي ഹാജറുള്ളവർ (നിവസിക്കുന്നവർ) الْمَسْجِدِ الْحَرَامِ മസ്ജിദുൽ ഹറാമിങ്കൽ وَاتَّقُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുവിൻ أَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്ന് شَدِيدُ കഠിനമായവർ الْعِقَابِ ശിക്ഷാനടപടി

---

അൽപം ദീർഘമായ ഈ വചനത്തിൽ ഹജ്ജ്, ഉംറഃ എന്നീ കർമങ്ങളെ സംബന്ധിക്കുന്ന വിവരങ്ങൾ പലതും അടങ്ങിയിരിക്കുന്നു. ഹജ്ജിന്റെ ഘടകകർമങ്ങളായ അറഫായിൽ സമ്മേളിക്കൽ ഒഴിച്ച് മറ്റുള്ളതെല്ലാം ഉംറഃയിലും അനുഷ്ഠിക്കപ്പെടേണ്ടതുണ്ട്. നിശ്ചിത മാസങ്ങളിലും ദിവസങ്ങളിലും മാത്രമേ ഹജ്ജിന്റെ കർമങ്ങൾ ചെയ്യാവൂ. ഉംറഃക്ക് കാലനിർണയമില്ല. താഴെ പറയുന്ന പ്രകാരം ഹജ്ജിനോടൊപ്പവും, സ്വന്തമായും ഉംറഃ നിർവ്വഹിക്കപ്പെടാം. കഴിവുള്ളവർ ആയുസ്സിൽ ഒരു പ്രാവശ്യം ഹജ്ജ് ചെയ്യൽ നിർബന്ധമാകുന്നു. (ആലുഇംറാൻ: 97 നോക്കുക) ഇസ്‌ലാമിന്റെ പഞ്ചസ്തംഭങ്ങളിൽ അഞ്ചാമത്തേതുമാണത്. ഉംറഃ ഒരിക്കലെങ്കിലും നിർവഹിക്കൽ നിർബന്ധമുണ്ടോ എന്നതിൽ രണ്ടഭിപ്രായം സ്വഹാബികൾ മുതൽക്കേ പണ്ഡിതൻമാർക്കിടയിൽ നിലവിലുണ്ട്. രണ്ടിലൊന്ന് തീർത്ത് പറയുവാൻ തെളിവില്ലാത്ത സ്ഥിതിക്ക് നിർബന്ധമാണെന്ന് പറയാതിരിക്കുകയാണ് വേണ്ടതെന്ന്– രണ്ട് വിഭാഗക്കാരുടെയും തെളിവുകൾ പരിശോധിച്ചുകൊണ്ട്– ഇബ്നുജരീർ (റ) ചൂണ്ടിക്കാട്ടിയിരിക്കുന്നു. നിർബന്ധമായാലും അല്ലെങ്കിലും ശരി, ഹജ്ജും ഉംറഃയും ഇസ്‌ലാമിലെ പ്രധാനപ്പെട്ട രണ്ട് ആരാധനാ കർമങ്ങളത്രെ. സൗകര്യവും കഴിവുമുള്ളവർ രണ്ടും കൂടുതൽ അനുഷ്ഠിച്ചു അല്ലാഹുവിന്റെ പ്രീതി നേടുവാൻ ശ്രമിക്കേണ്ടതുമാകുന്നു.

നബി തിരുമേനിﷺ മക്കാജീവിതകാലത്ത് എത്ര ഹജ്ജും ഉംറഃയും ചെയ്തിട്ടുണ്ടെന്ന് കാണിക്കുന്ന തെളിവുകളൊന്നുമില്ല. പലവട്ടം ചെയ്തിരിക്കുവാനാണ് സാധ്യത. ഹിജ്റഃക്ക് ശേഷം മിക്കവാറും അഞ്ചാം കൊല്ലത്തിൽ ഇസ്‌ലാമിൽ ഹജ്ജിന്റെ നിയമം അവതരിച്ചുവെങ്കിലും അക്കാലത്ത് മക്കായിലെ സ്ഥിതിഗതികൾ സുരക്ഷിതമല്ലാതിരുന്നതുകൊണ്ട് നബിﷺയും സ്വഹാബികളും അക്കാലത്ത് ഹജ്ജ് ചെയ്കയുണ്ടായിട്ടില്ല. ഒമ്പതാം കൊല്ലത്തിൽ അബൂബക്ർ (റ)ന്റെ നേതൃത്വത്തിൽ ഒരു സംഘം സ്വഹാബികൾ ഹജ്ജ് നിർവഹിക്കുകയുണ്ടായി. പത്താം കൊല്ലത്തിൽ നബിﷺയും സ്വഹാബികളും ഒന്നിച്ചുപോയി ഹജ്ജ് നിർവ്വഹിച്ചുപോന്നു. ഇതാണ് حَجَّةُ الوِدَاع (ഹജ്ജത്തുൽ വിദാഌ) എന്ന പേരിൽ പ്രസിദ്ധമായ നബിﷺയുടെ അവസാനത്തെ ഹജ്ജ്. ഉംറഃ കർമം മൂന്ന് പ്രാവശ്യമാണ് നബിﷺ ചെയ്തിട്ടുള്ളതെങ്കിലും അതിനുവേണ്ടി നാല് പ്രാവശ്യം അവിടുന്ന് മദീനായിൽ നിന്ന് പോയിട്ടുണ്ട്. ഒന്നാമത്തേത് ഹിജ്റഃ 6-ാം കൊല്ലത്തിലായിരുന്നു. പക്ഷേ, മുശ്‌രിക്കുകളുടെ തടസ്സം നിമിത്തം ഹുദൈബിയ്യയിൽ വെച്ചുണ്ടായ സുപ്രസിദ്ധ ഉടമ്പടിയനുസരിച്ച് തിരുമേനി അന്ന് മടങ്ങിപ്പോന്നു. രണ്ടാമത്തേത്, ആ സന്ധി നിശ്ചയപ്രകാരം അടുത്ത കൊല്ലം പോയി ഉംറഃ നിർവഹിച്ചു പോന്നതാകുന്നു. മൂന്നാമത്തേത്, 8-ാം കൊല്ലത്തിലായിരുന്നു. ഇതിന് 'ഇഹ്റാം' (പ്രവേശനം) ഉണ്ടായത് ജിഇർ റാനഃ ( جِعْرانة ) എന്ന സ്ഥലത്ത് നിന്നായത് കൊണ്ട് ഉംറതുൽ ജിഇർ റാന

എന്ന പേരിൽ ഇത് അറിയപ്പെടുന്നു. നാലാമത്തേത് ഹജ്ജതുൽ വിദാഇലുമായിരുന്നു. എനി നമുക്ക് ആയത്തിൽ പ്രസ്താവിച്ച മുഖ്യവിഷയങ്ങൾ ശ്രദ്ധിക്കാം. അവ ഇങ്ങനെ സംഗ്രഹിക്കാവുന്നതാണ്:-

(1) അല്ലാഹുവിനുവേണ്ടി ഹജ്ജും ഉംറഃയും പൂർത്തിയാക്കുക. അല്ലാഹുവിന്റെ കൽപന അനുസരിച്ച് അവന്റെ പ്രീതിയും പ്രതിഫലവും ഉദ്ദേശിച്ചും കൊണ്ട് അത് രണ്ടും നിർവ്വഹിച്ചുകൊള്ളുക എന്ന് സാരം. ഏതൊരു കാര്യത്തെക്കുറിച്ചും 'അല്ലാഹുവിനായി ചെയ്യുക' എന്ന് പറയുന്നതിന്റെ താൽപര്യം ഇതുതന്നെ. എന്നല്ലാതെ അല്ലാഹുവിന്റെ ഏതെങ്കിലും ആവശ്യമോ ഗുണമോ നിറവേറ്റുവാൻ വേണ്ടി എന്ന് അതിനർത്ഥമില്ല. സൃഷ്ടികളുടെ ആരാധനകൊണ്ടോ, മറ്റേതെങ്കിലും കാര്യങ്ങൾ മുഖേനയോ അല്ലാഹുവിന് യാതൊരു നേട്ടവും ഉണ്ടാകുവാനില്ല തന്നെ. ആരുടെയും ആശ്രയമോ സഹായമോ ആവശ്യമില്ലാത്ത സർവ്വധന്യനാണല്ലോ അവൻ. 'ഹജ്ജും ഉംറഃയും പൂർത്തിയാക്കുക' എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം ഒന്നിലധികം പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു:

1. രണ്ടിലും ആചരിക്കപ്പെടേണ്ടുന്ന എല്ലാ കാര്യങ്ങളും ആദ്യന്തം ശരിയായും നന്നായും ചെയ്തുതീർക്കുക.

2. നിർബന്ധ കടമയെന്ന നിലക്കായാലും, ഐച്ഛികമെന്ന നിലക്കായാലും രണ്ടിൽ ഏതെങ്കിലും ഒന്നിൽ പ്രവേശിച്ചു കഴിഞ്ഞാൽ പിന്നെ അത് മുഴുവൻ ചെയ്തു പൂർത്തിയാക്കുക തന്നെ വേണം. ഇടക്കുവെച്ച് വല്ല തെറ്റുകൾ വന്നുപോയാൽപോലും ബാക്കി മുഴുമിക്കാതെ ഇടക്കുവെച്ച് നിറുത്തിക്കളയുവാൻ പാടില്ല.

3. പ്രസ്തുത കർമങ്ങളെ മാത്രം ലക്ഷ്യം വെച്ചുകൊണ്ടായിരിക്കണം അവക്കുള്ള യാത്ര. അഥവാ, കച്ചവടം മുതലായ മറ്റും ലക്ഷ്യങ്ങൾ വെച്ചുകൊണ്ടു വരുകയോ വന്ന സ്ഥിതിക്ക് അവകൂടി നടത്തുമെന്ന് വെക്കുകയോ ചെയ്യാതിരിക്കുക. (*)

4. രണ്ടിന്റെയും യാത്രാചിലവുകൾക്ക് ഉപയോഗിക്കുന്ന ധനം ശുദ്ധമായതും, അനുവദനീയ മാർഗങ്ങളിൽ കൂടി സമ്പാദിച്ചതുമായിരിക്കുക. (**) ഇവ കൂടാതെ വേറെയും അഭിപ്രായങ്ങൾ കാണാം. വാസ്തവത്തിൽ 'അല്ലാഹുവിനായി പൂർത്തിയാക്കുക' എന്നതിന്റെ സാരത്തിൽ ഇപ്പറഞ്ഞതെല്ലാം ഉൾപ്പെടുന്നുണ്ടെന്നുള്ളതാണ് യഥാർത്ഥം. والله اعلم

(2) വല്ല മുടക്കും ബാധിച്ചാൽ സൗകര്യപ്പെട്ട ഒരു മൃഗത്തെ ബലി ചെയ്യുക. മുടക്ക് ബാധിക്കുക എന്ന് അർത്ഥം നൽകിയത് أُحْصِرَ എന്ന ക്രിയക്കാകുന്നു. ഇമാം റാഗിബ് (റ) ചൂണ്ടിക്കാട്ടിയപോലെ, ശത്രുക്കളിൽ നിന്നുണ്ടാകുന്നതുപോലെയുള്ള പ്രത്യക്ഷ മുടക്കുകളിലും, രോഗം മുതലായവ മൂലമുണ്ടാകുന്ന മറ്റുതരം മുടക്കുകളിലും, ആ വാക്ക് ഉപയോഗിക്കപ്പെടും. ശത്രുക്കളാൽ നേരിടുന്ന മുടക്കാണ് ഇവിടെ ഉദ്ദേശ്യമെന്നാണ് അധിക ക്വുർആൻ വ്യാഖ്യാതാക്കളും സ്വീകരിച്ചു കാണുന്നത്. ഹിജ്റഃ 6-ാം കൊല്ലത്തിൽ നബിﷺയും സ്വഹാബികളും ഉംറഃക്ക് പോയപ്പോൾ ഹുദൈബിയ്യയിൽവെച്ച് ക്വുറൈശികൾ അവരെ തടഞ്ഞുവല്ലോ. ആ സംഭവത്തെത്തുടർന്നാണ് ഈ വചനം അവതരിച്ചതെന്നും മറ്റുമാണ് ഇതിന് അവർ പറയുന്ന ന്യായം. എങ്കിലും, ഭാഷാപരമായി നോക്കുമ്പോഴും, ചില ഹദീഥുകളുടെ വെളിച്ചത്തിൽ പരിശോധിക്കുമ്പോഴും ശത്രുക്കൾ

***(*) ഇപ്പോഴത്തെ ഹജ്ജ് യാത്രക്കാരിൽ ഒരു വിഭാഗം ഇത്തരക്കാരാകുന്നുവെന്നത് ഖേദകരമാകുന്നു.***

***(**) ഈ വിഷയത്തിലും പലരുടെയും നില ശോചനീയം തന്നെ.***

നിമിത്തമോ, രോഗം മുതലായ കാരണങ്ങൾ നിമിത്തമോ ഏർപ്പെടുന്ന എല്ലാ മുടക്കുകളും അതിൽ ഉൾപ്പെടുമെന്നുള്ളതാണ് ശരിയായി തോന്നുന്നത്. അവതരണ സന്ദർഭം അതായതുകൊണ്ട് അതുമാത്രമാണ് ഉദ്ദേശ്യമെന്നുവെച്ച് ആ വാക്കിന്റെ അർത്ഥ വ്യാപ്തി പരിമിതപ്പെടുത്തേണ്ടതില്ലല്ലോ. (വാസ്തവം അല്ലാഹുവിനറിയാം) هَدْيٍ (ഹദ്‌യ്) എന്ന വാക്കിനാണ് ബലിമൃഗം എന്ന് അർത്ഥം കൽപിച്ചത്. ഈ വാക്കിന് 'ചര്യ, നടപടി, പവിത്രമായത്' എന്നിങ്ങനെയും അർത്ഥങ്ങളുണ്ട്. ഹറമിലേക്ക് ബലികർമത്തിനായി കൊണ്ടുപോകുന്ന ആട്, മാട്, ഒട്ടകം എന്നീ മൃഗങ്ങളെ പ്രത്യേകം ഉദ്ദേശിച്ചുകൊണ്ട് ആ വാക്ക് ഉപയോഗിക്കുക സാധാരണമാകുന്നു. അതാണ് ഇവിടെയും ഉദ്ദേശ്യം. 'സൗകര്യപ്പെട്ട ബലിമൃഗത്തെ ബലികഴിക്കണം.' എന്ന് പറഞ്ഞതിൽ നിന്ന് ഹജ്ജിന്റെയോ ഉംറഃയുടെയോ കൃത്യങ്ങൾ പൂർത്തിയാക്കുവാൻ കഴിയാത്ത വല്ല മുടക്കും നേരിടുമ്പോൾ ഒരു മൃഗത്തെ ബലിചെയ്യൽ നിർബന്ധമാണെന്നും, അത് ഒരു ആടായാലും മതിയാകുമെന്നും, മാടോ ഒട്ടകമോ ആയിരിക്കണമെന്ന് നിർബന്ധമില്ലെന്നും മനസ്സിലാക്കാവുന്നതാണ്.

(3) ബലിമൃഗം അതിന്റെ നിശ്ചിത സ്ഥാനത്ത് എത്തുന്നതുവരെ തലമുടി കളയുവാൻ പാടില്ല. ഹജ്ജിന്റെയും ഉംറഃയുടെയും പ്രധാന കർമങ്ങൾ അവസാനിച്ച ശേഷം തലമുടി എടുക്കേണ്ടതുണ്ട്. അതോടുകൂടിയാണ് അവയിൽ നിന്ന് വിരമിക്കുന്നത്. തലമുടി കളയുകതന്നെ വേണമെന്നില്ല– മുടിവെട്ടിയാലും മതിയാകും– എന്ന് സൂറഃ ഫത്ഹ് 27–ാം വചനത്തിൽനിന്നും ഹദീഥുകളിൽ നിന്നും മനസ്സിലാക്കാം. അതുകൊണ്ട് 'തലമുണ്ഡനം ചെയ്യുക' എന്നതുകൊണ്ടുദ്ദേശ്യം 'തലമുടി എടുക്കുക' യാണെന്ന് മനസ്സിലാക്കാം. ബലി കർമം കഴിഞ്ഞതിന് ശേഷമായിരിക്കണം മുടി എടുക്കൽ എന്നും, ബലി നടത്തുന്നത് അതിന് നിശ്ചയിക്കപ്പെട്ട സ്ഥലത്ത് വെച്ചായിരിക്കണമെന്നും ഈ വചനത്തിൽനിന്ന് വ്യക്തമാണ്. ബലികർമത്തിന് നിശ്ചയിക്കപ്പെട്ട സ്ഥാനം (مَحِل) മക്കാഹറമാകുന്നു. എന്നാൽ, നബിﷺയും സ്വഹാബികളും ഹുദൈബിയ്യായിൽ വെച്ച് ശത്രുക്കളാൽ തടയപ്പെട്ടതിനെത്തുടർന്ന് മടങ്ങേണ്ടി വന്നപ്പോൾ, അവർ ബലികർമത്തിനായി കൂടെക്കൊണ്ടുവന്നിരുന്ന ഒട്ടകങ്ങളെ അവിടെവെച്ചുതന്നെ ബലികഴിക്കുകയാണുണ്ടായത്. ശത്രുക്കളുടെ തടസ്സം കാരണം അവയെ ഹറമിലേക്ക് എത്തിക്കുവാൻ കഴിയാതെ വന്നതുകൊണ്ടാണ് അങ്ങനെ ചെയ്തതെന്നും, അങ്ങനെയുള്ള മുടക്കുകൾ നേരിടുമ്പോൾ മുടക്ക് നേരിടുന്ന സ്ഥലത്തുവെച്ചുതന്നെ ബലി നടത്താമെന്നുമാണ് ഇത് സംബന്ധിച്ച് ഒരഭിപ്രായം. മറ്റൊരഭിപ്രായപ്രകാരം, അവർ ഹുദൈബിയ്യായിൽവെച്ച് അവയെ ബലികഴിച്ച സ്ഥലം ഹറമിന്റെ അതിർത്തിക്കുള്ളിൽ പെട്ടതുതന്നെയായിരുന്നുവെന്നുമാണ്. ഏതായാലും, സാധാരണ ഗതിയിൽ ബലികർമം നടത്തുന്നത് ഹറമിൽവെച്ചായിരിക്കൽ നിർബന്ധമാകുന്നു. അതിന് ശേഷമായിരിക്കണം തലമുടി എടുക്കുന്നത്.

(4) വല്ല രോഗം നിമിത്തമോ, തലയിൽ പേൻ മുതലായ മറ്റു ശല്യങ്ങൾ നിമിത്തമോ മുൻകൂട്ടി മുടി കളയേണ്ടുന്ന അത്യാവശ്യം നേരിട്ടാൽ അതിന് വിരോധമില്ല. അതിന് പ്രതിവിധിയായി ഒരു തെണ്ടം വേണ്ടതുമുണ്ട്. നോമ്പ്, അല്ലെങ്കിൽ ദാനധർമം, അല്ലെങ്കിൽ ഒരു ബലി കർമം, ഇതാണ് തെണ്ടം. ഇവയിൽ ഓരോന്നും എത്ര വീതമെന്നോ, ഏതു രൂപത്തിലായിരിക്കണമെന്നോ, അല്ലാഹു വ്യക്തമാക്കിയിട്ടില്ല. എങ്കിലും നബിﷺയുടെ സുന്നത്തിൽ നിന്ന് അവയെപ്പറ്റി നമുക്ക് മനസ്സിലാക്കുവാൻ കഴിയും. കഅ്ബുബ്നു ഉജ്റഃ (كَعْب بنُ عُجْرة)യോട് ഒരാൾ ഇതിനെപ്പറ്റി ചോദിച്ചപ്പോൾ, അദ്ദേഹം ഉത്തരം പറഞ്ഞത് ഇപ്രകാരമായിരുന്നു: എന്നെ നബിﷺയുടെ അടുക്കലേക്ക് കൊണ്ടുപോകുകയുണ്ടായി. എന്റെ മുഖത്തിലൂടെ പേൻ ഉതിർന്ന് വീഴുന്നുണ്ടായിരുന്നു. അപ്പോൾ

തിരുമേനി പറഞ്ഞു: തനിക്ക് ഇത്രകണ്ട് ബുദ്ധിമുട്ടുള്ളതായി ഞാൻ വിചാരിച്ചിരുന്നില്ല. തനിക്ക് ഒരു ആടിനെ കിട്ടുമോ? (ആടിനെ ബലികഴിക്കുവാൻ കഴിയുമോ?) ഞാൻ പറഞ്ഞു: ഇല്ല. തിരുമേനി: എന്നാൽ, താൻ മൂന്ന് ദിവസം നോമ്പ് നോൽക്കുക. അല്ലെ ങ്കിൽ ആറ് സാധുക്കൾക്ക് അര 'സ്വാഉ്': (*) വീതം ഭക്ഷണം നൽകുക. മുടി കളഞ്ഞേ ക്കുകയും ചെയ്യുക. ഈ വിധി (ഈ മൂന്നിൽ ഒന്ന് ചെയ്യണമെന്ന വിധി) എന്റെ പ്രത്യേക വിഷയത്തിലാണുണ്ടായതെങ്കിലും അത് നിങ്ങൾക്കെല്ലാം പൊതുവെയുള്ള വിധിയാ കുന്നു.' സംഭവം അഹ്മദ്, ബുഖാരി (റ) മുതലായവർ രേഖപ്പെടുത്തിയിട്ടുള്ളതാകുന്നു. ഇത് ഹുദൈബിയ്യ സംഭവകാലത്തായിരുന്നുവെന്ന് ചില രിവായത്തുകളിൽ വ്യക്തമാ ക്കപ്പെട്ടിട്ടുണ്ട്. ചുരുക്കത്തിൽ, മൂന്ന് ദിവസം നോമ്പ് പിടിക്കുകയോ, ഒരു ആടിനെ ബലി കഴിക്കുകയോ, അര 'സ്വാഉ്' വീതം ആറ് സാധുക്കൾക്ക് ഭക്ഷണസാധനം നൽകുകയോ ചെയ്യുകയെന്നാണ് ഈ തെണ്ടം കൊണ്ട് ഉദ്ദേശ്യമെന്ന് ഇതിൽനിന്ന് സ്പഷ്ടമായല്ലോ. എന്നാൽ, ഈ മൂന്ന് കാര്യങ്ങൾ– അല്ലെങ്കിൽ അവയിൽ ചിലത്– ഹറമിൽ വെച്ചുതന്നെ വേണമോ? അതല്ല, എവിടെ വെച്ചും ആകാമോ? ഇതിൽ പണ്ഡിതൻമാർക്കിടയിൽ ഭിന്നാഭിപ്രായമാണുള്ളത്. രണ്ടായാലും വിരോധമില്ലെന്നാണ് ഹദീഥിൽ നിന്ന് പ്രത്യ ക്ഷത്തിൽ മനസ്സിലാകുന്നത്. അതിനെതിരിൽ തക്ക തെളിവുകളില്ലതാനും. الله اعلم

(5) സമാധാനാവസ്ഥയിലായിരിക്കുമ്പോൾ– അപ്പോഴാണല്ലോ എല്ലാ കർമങ്ങളും യഥാ വിധി നിർവഹിക്കുവാൻ കഴിയുക– ഹജ്ജിൽ പ്രവേശിക്കുന്നതിന് മുമ്പായി ഉംറഃ നിർവ ഹിച്ചു കഴിയുകയും, അങ്ങനെ, അതുവരെ നിഷിദ്ധമാക്കപ്പെട്ടിരുന്ന (താഴെ കാണുന്ന) കാര്യങ്ങൾ അനുവദനീയമായിത്തീരുമാറ് സുഖമെടുക്കുകയും ചെയ്യുന്നവർ സൗകര്യ പ്പെട്ട ഒരു മൃഗത്തെ ബലിചെയ്യേണ്ടതാണ്. 'സൗകര്യപ്പെട്ടത്' എന്ന് പറഞ്ഞിരിക്കകൊ ണ്ട്– മുമ്പ് പറഞ്ഞതുപോലെ– അത് ആടായാലും മതി. മാടോ, ഒട്ടകമോ ആകുന്നത് കൂടുതൽ നല്ലതുമാണ്.

ഹജ്ജിലും ഉംറഃയിലും ഔപചാരികമായി പ്രവേശിച്ചു കഴിഞ്ഞാൽ പിന്നീട് അത് അവസാനിച്ചു അതിൽ നിന്ന് ഒഴിവാകുന്നതുവരെ പുരുഷൻമാർ തലമറക്കൽ, സ്ത്രീകൾ മുഖം മറക്കൽ, വാസനാദ്രവ്യം ഉപയോഗിക്കൽ, കാലുറ– കുപ്പായം– തൊപ്പി പോലെ യുള്ളവ ധരിക്കൽ, മുടി എടുക്കൽ, സ്ത്രീപുരുഷബന്ധം, ജന്തുവേട്ട എന്നിങ്ങനെ ചില കാര്യങ്ങൾ നിഷിദ്ധമായിത്തീരുന്നു. അതുകൊണ്ട് അവയിൽ പ്രവേശിക്കുന്നതിന് 'ഇഹ്റാം' ( اِحْرَام അഥവാ നിഷിദ്ധം ഏർപ്പെടുത്തൽ) എന്നും, അവയിൽ നിന്ന് ഒഴിവാ കുന്നതിന് 'തഹല്ലുൽ (تَحلّل അഥവാ അനുവദനീയമാകൽ)' എന്നും പറയപ്പെടുന്നു. ഓരോ ഭാഗത്തുനിന്നും വരുന്ന ആളുകൾ ഇന്നിന്ന സ്ഥലങ്ങളിൽ നിന്ന് ഇഹ്റാം ചെയ്യ ണമെന്ന് നിബന്ധനയുണ്ട്. ആ സ്ഥാനങ്ങൾക്ക് 'മീക്വാത്ത്' ( مِيقَات അഥവാ നിശ്ചിത സ്ഥാനം) എന്നും പറയപ്പെടുന്നു. വിദേശത്തുനിന്ന് വരുന്നവർ ആദ്യം ഒരു ഉംറഃ കർമം ചെയ്തു പൂർത്തിയാക്കുന്നതോടുകൂടി മേൽ കണ്ട നിരോധങ്ങൾ നീങ്ങിപ്പോകും. പിന്നീട് ഹജ്ജിന്റെ ദിവസങ്ങൾ ആസന്നമാകുമ്പോൾ മക്കാ നിവാസികളെപ്പോലെ മീക്വാത്തു കളിൽ പോകാതെ അവരവർ താമസിക്കുന്ന സ്ഥലത്തുവെച്ചുതന്നെ ഹജ്ജിന് ഇഹ്റാം ചെയ്താൽ മതിയാകും. ഈ ഇടക്കാലത്ത് മേൽ പറഞ്ഞ നിരോധങ്ങളിൽ നിന്ന് ഒഴി

---

***(*) നാല് 'മുദ്ദ്' (مُد) ചേർന്നതാണ് ഒരു 'സ്വാഉ്' (صَاع). ഏതാണ്ട് രണ്ട് കൈയും നിറയെ വാരിയാൽ കിട്ടുന്നത്രയുള്ള ഒരു അളവാണ് മുദ്ദ്. (ഒരു സാഉ് 2.024 കിലോഗ്രാം എന്നാണ് വിദഗ്ധാഭിപ്രായം– പ്രസാ.)***

വായി സ്വതന്ത്രമാകുന്നതിനെപ്പറ്റിയാണ് 'ഉംറഃ ചെയ്തുകൊണ്ട് ഹജ്ജ് വരെ സുഖമെടുക്കുക' ( تَمَتَّعَ بِالْعُمْرَةِ إِلَى الْحَجّ ) എന്ന് പറഞ്ഞത്. ദൂരെ നിന്ന് വരുന്നവർ അധികവും സൗകര്യം ഓർത്ത് ഇങ്ങനെയാണ് ചെയ്തുവരുന്നത്. ഹജ്ജിനുവേണ്ടി മാത്രം മീക്വാത്തിൽ നിന്ന് ഇഹ്റാം ചെയ്യുന്നതിന് إِفْرَاد (ഒറ്റപ്പെടുത്തുക) എന്നും, ഹജ്ജിനും ഉംറഃക്കും കൂടി ഇഹ്റാം ചെയ്യുന്നതിന് قران (കൂട്ടിച്ചേർക്കൽ) എന്നും പറയപ്പെടുന്നു. ഈ വചനത്തിൽ പ്രസ്താവിച്ചത് ആദ്യം പറഞ്ഞ تَمَتَّع (സുഖമെടുക്കൽ)ന്റെ ഉംറഃയെക്കുറിച്ചാകുന്നു.

(6) تَمَتُّع (സുഖമെടുക്കൽ) ചെയ്യുന്നവർ അവർക്ക് ഇടക്കുവെച്ച് ലഭിക്കുന്ന ആനുകൂല്യങ്ങൾക്ക് പകരം സൗകര്യപ്രദമായ ഒരു ബലി ( هَدْي ) നടത്തണമെന്ന് പറഞ്ഞുവല്ലോ. അതിന് സാധിക്കാത്ത പക്ഷം, അവർ പത്ത് നോമ്പ് നോൽക്കുകയാണ് വേണ്ടത്. ഇതിൽ മൂന്നെണ്ണം ഹജ്ജിന്റെ ദിവസങ്ങളിൽ– ദുൽഹിജ്ജഃ പത്തിന് മുമ്പായി തീർക്കണം. ബാക്കി ഏഴും നാട്ടിൽ മടങ്ങിയെത്തിയ ശേഷവും പൂർത്തിയാക്കണം. എന്നാൽ 'തമത്തുഇ'ന്റെ ആനുകൂല്യം ഹറം നിവാസികൾക്കില്ല. അതിനാൽ അനുബന്ധ പ്രായശ്ചിത്തവും അവർക്ക് ബാധകമല്ല.

മേൽ പ്രസ്താവിച്ച ഓരോന്നിനെ സംബന്ധിച്ചും കൂടുതൽ വിശദീകരണം അറിയുവാൻ ആഗ്രഹിക്കുന്നവർ ഫിക്വ്ഹ് ഗ്രന്ഥങ്ങളെയും 'മനാസികി'ന്റെ (ഹജ്ജു കർമ സംബന്ധമായ കാര്യങ്ങളുടെ) പ്രത്യേക ഗ്രന്ഥങ്ങളെയും അവലംബിക്കേണ്ടതാകുന്നു. ആയത്തിന്റെ അവസാന ഭാഗം പ്രത്യേകം ശ്രദ്ധിക്കുക. എല്ലാ കർമങ്ങളും അതതിന്റെ യഥാരൂപത്തിലും, സൂക്ഷ്മതയോടുകൂടിയും, ഭക്തിനിർഭരമായും പ്രവർത്തിക്കണം, അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലവും മാത്രം ലക്ഷ്യമാക്കിക്കൊണ്ടുമായിരിക്കണം. അല്ലാത്തപക്ഷം അല്ലാഹുവിന്റെ ശിക്ഷാനടപടിയെക്കുറിച്ച് ഭയപ്പെടേണ്ടതാണ്. എന്നൊക്കെയാണ് ആ വാക്യത്തിലെ സൂചനകൾ. والله الموفق والمعين

## വിഭാഗം - 25

ٱلْحَجُّ أَشْهُرٌ مَّعْلُومَـٰتٌ

**﴾197﴿ ഹജ്ജ് (കാലം) അറിയപ്പെട്ട ചിലമാസങ്ങളാകുന്നു.**

فَمَن فَرَضَ فِيهِنَّ ٱلْحَجَّ فَلَا رَفَثَ وَلَا فُسُوقَ وَلَا جِدَالَ فِى ٱلْحَجِّ

**എന്നാൽ, അവയിൽ ആരെങ്കിലും ഹജ്ജ് നിർബന്ധമാക്കിയാൽ [ഹജ്ജിൽ പ്രവേശിച്ചാൽ] സ്ത്രീസല്ലാപമാകട്ടെ, തോന്നിയവാസമാകട്ടെ, തർക്കം നടത്തലാകട്ടെ ഹജ്ജിൽ പാടില്ല.**

وَمَا تَفْعَلُوا۟ مِنْ خَيْرٍ يَعْلَمْهُ ٱللَّهُ

**നിങ്ങൾ നന്മയായുള്ളത് എന്ത് ചെയ്താലും അത് അല്ലാഹു അറിയുന്നതാണ്.**

وَتَزَوَّدُوا۟ فَإِنَّ خَيْرَ ٱلزَّادِ ٱلتَّقْوَىٰ ۚ وَٱتَّقُونِ يَـٰٓأُو۟لِى ٱلْأَلْبَـٰبِ ﴿١٩٧﴾

നിങ്ങൾ യാത്രാഭക്ഷണം [യാത്രക്കുള്ള വിഭവങ്ങൾ] ഒരുക്കുകയും ചെയ്യുവിൻ. എന്നാൽ, യാത്രാ ഭക്ഷണത്തിൽ ഏറ്റവും ഉത്തമമായത് 'തക്ഹ്‌വ' [സൂക്ഷ്മത]യാകുന്നു. എന്നെ സൂക്ഷിക്കുകയും ചെയ്യുവിൻ- ഹേ, ബുദ്ധിമാൻമാരേ!

لَيْسَ عَلَيْكُمْ جُنَاحٌ أَن تَبْتَغُوا۟ فَضْلًا مِّن رَّبِّكُمْ ۚ

﴾198﴿ നിങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള വല്ല അനുഗ്രഹവും നിങ്ങൾ തേടുന്നതിന് നിങ്ങളുടെ മേൽ തെറ്റില്ല.

فَإِذَآ أَفَضْتُم مِّنْ عَرَفَـٰتٍ فَٱذْكُرُوا۟ ٱللَّهَ عِندَ ٱلْمَشْعَرِ ٱلْحَرَامِ ۖ

അങ്ങനെ, 'അറഫാത്തി'ൽനിന്ന് നിന്ന് നിങ്ങൾ ഒഴുകിപ്പോന്നാൽ, 'മശ്അറുൽ ഹറാമി'ന്റെ അടുക്കൽവെച്ച് നിങ്ങൾ അല്ലാഹുവിനെ സ്മരിക്കുവിൻ.

وَٱذْكُرُوهُ كَمَا هَدَىٰكُمْ

അവൻ നിങ്ങൾക്ക് മാർഗദർശനം നൽകിയതുപോലെ, നിങ്ങൾ അവനെ(യും) സ്മരിക്കുവിൻ.

وَإِن كُنتُم مِّن قَبْلِهِۦ لَمِنَ ٱلضَّآلِّينَ ﴿١٩٨﴾

നിശ്ചയമായും നിങ്ങൾ ഇതിനു മുമ്പ് വഴിപിഴച്ചവരിൽപെട്ടവർ തന്നെയായിരുന്നു.

ثُمَّ أَفِيضُوا۟ مِنْ حَيْثُ أَفَاضَ ٱلنَّاسُ

﴾199﴿ പിന്നെ (ഒരു കാര്യം) മനുഷ്യൻമാർ ഒഴുകിപ്പോരുന്നേടത്തു നിന്ന് (തന്നെ) നിങ്ങൾ ഒഴുകിപ്പോരുവിൻ.

وَٱسْتَغْفِرُوا۟ ٱللَّهَ ۚ

അല്ലാഹുവിനോട് നിങ്ങൾ പാപമോചനം തേടുകയും ചെയ്യുവിൻ.

إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿١٩٩﴾

നിശ്ചയമായും, അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

---

﴾197﴿ الْحَجُّ ഹജ്ജ് أَشْهُرٌ (ചില) മാസങ്ങളാണ് مَعْلُومَاتٌ അറിയപ്പെട്ട فَمَنْ فَرَضَ എന്നാൽ ആരെങ്കിലും നിർബന്ധമാക്കിയാൽ فِيهِنَّ അവയിൽ

الْحَجِّ ഹജ്ജിനെ فَلَا رَفَثَ അപ്പോൾ സ്ത്രീ സല്ലാപം (സ്ത്രീകളുമായുള്ള സമ്പർക്കം) ഇല്ല (പാടില്ല) وَلَا فُسُوقَ തോന്നിയവാസവും ഇല്ല (പാടില്ല) وَلَا جِدَالَ തർക്കം നട ത്തലും ഇല്ല (പാടില്ല) فِي الْحَجِّ ഹജ്ജിൽ وَمَا تَفْعَلُوا നിങ്ങൾ എന്ത് ചെയ്യുന്നുവോ (ചെയ്താലും) مِنْ خَيْرٍ നന്മയായുള്ളത് يَعْلَمْهُ അതിനെ അറിയും اللَّهُ അല്ലാഹു فَإِنَّ خَيْرَ നിങ്ങൾ യാത്രാഭക്ഷണം (യാത്രാ വിഭവം) ഒരുക്കുകയും ചെയ്യുവിൻ وَتَزَوَّدُوا എന്നാൽ ഏറ്റവും ഉത്തമം الزَّادِ യാത്രാ ഭക്ഷണത്തിലെ, യാത്രാവിഭവത്തിലെ التَّقْوَى ഭയഭക്തിയാണ് يَا أُولِي الْأَلْبَابِ എന്നെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ وَاتَّقُونِ ബുദ്ധിമാൻമാരേ ﴾198﴿ أَنْ تَبْتَغُوا തെറ്റ് جُنَاحٌ നിങ്ങളുടെ മേൽ ഇല്ല لَيْسَ عَلَيْكُمْ നിങ്ങൾ തേടുന്നതിന് فَضْلًا അനുഗ്രഹം, ദയവ് مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് مِنْ عَرَفَاتٍ അങ്ങനെ നിങ്ങൾ ഒഴുകി വന്നാൽ (പോന്നാൽ) فَإِذَا أَفَضْتُمْ അറഫാ ത്തിൽ നിന്ന് فَاذْكُرُوا അപ്പോൾ നിങ്ങൾ സ്മരിക്കുവിൻ اللَّهَ അല്ലാഹുവിനെ عِنْدَ الْمَشْعَرِ الْحَرَامِ മശ്അറുൽ ഹറാമിന്റെ അടുക്കൽവെച്ച് وَاذْكُرُوهُ അവനെ നിങ്ങൾ സ്മരിക്കുകയും ചെയ്യുവിൻ كَمَا هَدَاكُمْ അവൻ നിങ്ങൾക്ക് മാർഗദർശനം നൽകിയ പോലെ وَإِنْ كُنْتُمْ നിശ്ചയമായും നിങ്ങളായിരുന്നു مِنْ قَبْلِهِ അതിനുമുമ്പ് لَمِنَ الضَّالِّينَ വഴിപിഴച്ചവരിൽ തന്നെ ﴾199﴿ ثُمَّ പിന്നെ أَفِيضُوا നിങ്ങൾ ഒഴുകിപ്പോരുവിൻ (വരു വിൻ) مِنْ حَيْثُ أَفَاضَ ഒഴുകിപ്പോരുന്നിടത്തുനിന്ന് النَّاسُ മനുഷ്യർ وَاسْتَغْفِرُوا നിങ്ങൾ പാപമോചനം തേടുകയും ചെയ്യുവിൻ اللَّهَ അല്ലാഹുവിനോട് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്

---

ഹജ്ജിന്റെ മാസങ്ങൾ പരക്കെ അറിയപ്പെടുന്ന ചില മാസങ്ങളാകുന്നു. അതായത്, ശവ്വാലും, ദുൽക്വഅ്ദും, ദുൽഹിജ്ജഃയും. ഹജ്ജിന്റെ കർമങ്ങൾ ദുൽഹിജ്ജഃ ആദ്യത്തെ പകുതിയിൽ അവസാനിക്കുന്നുവെങ്കിലും ഹജ്ജിന്റെ മാസങ്ങൾ എണ്ണുമ്പോൾ അതും എണ്ണപ്പെടുന്നുവെന്നുമാത്രം. നിശ്ചിത കാലത്തല്ലാതെ ഹജ്ജ് ചെയ്യാൻ പാടില്ലാത്തതു കൊണ്ട് ശവ്വാലിന് മുമ്പായി ഹജ്ജിന് ഇഹ്റാം ചെയ്യുവാൻ പാടില്ലെന്ന് ഇതിൽ നിന്ന് വ്യക്തമാണ്. ഈ മാസങ്ങളിൽ ഹജ്ജ് നിർബന്ധമാക്കുക ( فَرَضَ فِيهِنَّ الْحَجَّ ) എന്ന് പറ ഞ്ഞതിന്റെ ഉദ്ദേശ്യം അതിനുവേണ്ടി ഇഹ്റാം ചെയ്ത് പ്രവേശിക്കുക എന്നത്രെ. ഹജ്ജിൽ പ്രവേശിച്ചുകഴിഞ്ഞാൽ, ഇടക്കുവെച്ച് മുടക്കം ബാധിച്ചാൽ തന്നെയും അതിന് നിശ്ചയി ക്കപ്പെട്ട പരിഹാരമാർഗം സ്വീകരിക്കണമെന്നല്ലാതെ, നിരുപാധികം വിരമിക്കുവാൻ പാടി ല്ലെന്ന് 196-ാം വചനത്തിൽ നിന്ന് മനസ്സിലായല്ലോ. അപ്പോൾ, ഹജ്ജിൽ പ്രവേശിക്കുന്ന തോടുകൂടി അത് പൂർത്തിയാക്കൽ നിർബന്ധമായിത്തീരുന്നു. അതുകൊണ്ടാണ് 'ഹജ്ജ് നിർബന്ധമാക്കുക' എന്ന് പറഞ്ഞത്.

ഹജ്ജിൽ പ്രവേശിച്ചാൽ പിന്നീട് മൂന്ന് കാര്യങ്ങളെ അല്ലാഹു കർശനമായി വിരോ ധിച്ചിരിക്കുന്നു: സ്ത്രീ സല്ലാപവും, തോന്നിയവാസവും, തർക്കവും ( رَفَث, فُسُوق, جِدَال ) ഇവയിൽ رَفَث എന്ന വാക്കിന്റെ അർത്ഥോദ്ദേശ്യങ്ങളെക്കുറിച്ച് 187-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട്. അവിടെ അതുകൊണ്ടുദ്ദേശിക്കപ്പെട്ടത് സ്ത്രീ സംസർഗ

മായിരുന്നു. ഇവിടെ, സംയോഗം മാത്രമല്ല, അതുമായി ബന്ധപ്പെട്ട ചുംബനം മുതലായ പ്രാഥമിക ക്രീഡകളും, സംസാരങ്ങളും കൂടിയാണ് ഉദ്ദേശ്യമെന്ന് ഹദീഥുകളിൽ നിന്നും, മുൻഗാമികളുടെ പ്രസ്താവനകളിൽ നിന്നും മനസ്സിലാക്കാം. അതുകൊണ്ടാണ് ഇവിടെ നാം അതിന് 'സ്ത്രീ സല്ലാപം' എന്ന് വിവർത്തനം നൽകിയിരിക്കുന്നത്. തോന്നിയവാസം (فُسُوق) എന്ന് പറഞ്ഞതിൽ മതത്തിന്റെ വിധിവിലക്കുകൾ അനുസരിക്കാതെയും, അച്ചടക്കം പാലിക്കാതെയുമുള്ള എല്ലാ ചെയ്തികളും ഉൾപ്പെടുന്നു. അന്യോന്യം കയർത്തും, ശണ്ഠകൂടിയും, വിവാദം നടത്തിയും കൊണ്ടുള്ള എല്ലാ സംസാരങ്ങളും തർക്കം നടത്തലി ( جِدَال)ലും ഉൾപ്പെടുന്നു. അവസാനത്തെ രണ്ട് കാര്യങ്ങളും എല്ലായ്പ്പോഴും വർജ്ജിക്കൽ നിർബന്ധം തന്നെയാണെങ്കിലും ഹജ്ജ് സമയത്ത് കൂടുതൽ കർശനമായി വിരോധിക്കപ്പെട്ടിരിക്കുകയാണ്. ഈ മൂന്ന് കാര്യങ്ങളും വർജ്ജിക്കുവാൻ കൽപിക്കുന്നതോടുകൂടി പുണ്യകരമായ നല്ല കാര്യങ്ങൾ ചെയ്തുകൊണ്ടിരിക്കുവാൻ പ്രോൽസാഹിപ്പിക്കുകയും, നല്ല കാര്യം എത്ര ചെറുതായാലും, അല്ലാഹു അത് പാഴാക്കുകയില്ലെന്ന് ഉണർത്തുകയും ചെയ്തിരിക്കുന്നു.

അനന്തരം, ഹജ്ജ് യാത്രക്കൊരുങ്ങുമ്പോൾ അതിനാവശ്യമായ അത്യാവശ്യ വസ്തുക്കളെല്ലാം ഒരുക്കിക്കൊണ്ടായിരിക്കണം പോകുന്നതെന്ന് അല്ലാഹു ഉപദേശിക്കുന്നു, زاد (സാദ്) എന്നാണ് അല്ലാഹു ഇതിനുപയോഗിച്ച വാക്ക്. യാത്രക്കുള്ള ഭക്ഷണസാധനമെന്നാണ് അതിന്റെ വാക്കർത്ഥമെങ്കിലും, യാത്രക്ക് ആവശ്യമായ എല്ലാ സാധനങ്ങളുമാണ് അതുകൊണ്ട് വിവക്ഷിക്കപ്പെടാറുള്ളത്. ഹജ്ജ്കർമത്തിന് പോകുമ്പോൾ, യാത്രക്കുള്ള സാധനസാമഗ്രികൾ ഒരുക്കിക്കൊണ്ട് പോകുന്നത് നന്നല്ലെന്നും, അതാവശ്യമില്ലെന്നും, അത് 'തവക്കുലി'ന് (അല്ലാഹുവിൽ കാര്യങ്ങൾ ഭരമേൽപിക്കണമെന്നുള്ളതിന്) എതിരാണെന്നുമൊക്കെ ജാഹിലിയ്യാ കാലത്ത് ചിലർ കരുതിയിരുന്നു. ഇക്കാലത്തും ചുരുക്കം ചിലർക്ക് ഈ ധാരണ ഇല്ലാതില്ല. ഇത്തരക്കാർക്ക് ഒരു ഖണ്ഡനമാണിത്. യമൻ പ്രദേശത്ത് നിന്ന് ഹജ്ജിന് വരുന്നവർ, തങ്ങൾ അല്ലാഹുവിൽ ഭരമേൽപിക്കുന്നവരാണെന്ന് പറഞ്ഞുകൊണ്ട് യാത്രാസാമാനങ്ങളൊന്നും കൂടാതെ വരാറുണ്ടായിരുന്നുവെന്നും, അതാണ് ഇതവതരിക്കുവാൻ കാരണമെന്നും ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി ബുഖാരീ (റ)യും മറ്റും ഉദ്ധരിച്ചിരിക്കുന്നു. ഇക്കാലത്ത് പണം കൈവശമുണ്ടെങ്കിൽ മിക്കവാറും എല്ലാ സാധനങ്ങളും മക്കയിൽ നിന്നു വാങ്ങുവാൻ കഴിയും. എന്നാലും ചില ഉപകരണങ്ങളെല്ലാം കരുതുന്നത് അത്യാവശ്യമായിരിക്കും. മുൻ കാലത്ത് പണം കയ്യിലുണ്ടായാൽ തന്നെയും അവശ്യവസ്തുക്കൾ വിലക്ക് കിട്ടുവാൻ പ്രയാസമായിരിക്കുമല്ലോ. അവസാനം അവർ സ്വയം കഷ്ടത അനുഭവിക്കേണ്ടി വരുകയോ, മറ്റുള്ളവർക്ക് ഒരു ഭാരമായിത്തീരുകയോ ആയിരിക്കും ഉണ്ടാകുക. അതിന് ഇടവരുത്തരുതെന്നും, യാത്രയിൽ അവശ്യവസ്തുക്കൾ കരുതിക്കൊണ്ടുപോകുന്നത് ഹജ്ജിന്റെ ലക്ഷ്യത്തിന് വിരുദ്ധമല്ലെന്നും അല്ലാഹു ഈ കൽപന മുഖേന അറിയിക്കുന്നു. അതോടൊപ്പം തന്നെ, മറ്റൊരു യാഥാർത്ഥ്യം കൂടി ഉണർത്തുന്നു: യാത്രാസാധനങ്ങളിൽ വെച്ച് ഏറ്റവും ഉത്തമമായത് തക്വ്‌വ ( تَقْوَى)യാണ് എന്നത്രെ അത്. മറ്റുള്ളവരെ ആശ്രയിക്കാതെയും യാചിക്കുവാൻ ഇടയാക്കാതെയും സൂക്ഷിക്കുക എന്നും, അല്ലാഹുവിന്റെ വിധിവിലക്കുകൾ സൂക്ഷിക്കുക– അഥവാ ഭയഭക്തി– എന്നും രണ്ട് പ്രകാരത്തിൽ ഇവിടെ ഈ വാക്യത്തിന് വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്.

സന്ദർഭം നോക്കുമ്പോൾ ഈ രണ്ട് വ്യാഖ്യാനത്തിലെയും ആശയം ഉൾക്കൊള്ളുന്ന

ഒരു പൊതു അർത്ഥത്തിലാണ് ആ വാക്യമെന്നും വരാം. (അല്ലാഹുവിനറിയാം.) تَقْوَى എന്ന പദത്തിന്റെ വാക്കർത്ഥം സൂക്ഷിക്കുക എന്ന് തന്നെ. എങ്കിലും അല്ലാഹുവിന്റെ വിധിവിലക്കുകൾ സൂക്ഷിച്ചുകൊണ്ടുള്ള ഭയഭക്തിയെ ഉദ്ദേശിച്ചാണ് ക്വുർആനിലും മറ്റും അതും അതിൽനിന്നുൽഭവിക്കുന്ന മറ്റു പദങ്ങളും അധികം ഉപയോഗിക്കപ്പെടാറുള്ളത്. അടുത്ത വാക്യത്തിൽ وَاتَّقُونِ يَاأُولِي الْأَلْبَابِ (ബുദ്ധിമാൻമാരേ, എന്നെ സൂക്ഷിക്കുകയും വേണം) എന്ന് പറഞ്ഞതിലെ സൂക്ഷ്മതകൊണ്ടുദ്ദേശ്യം രണ്ടാമത് പറഞ്ഞതാണെന്നുള്ളതിൽ സംശയമില്ല. പ്രത്യക്ഷത്തിൽ ഐഹികമായ ഒരാവശ്യമാണല്ലോ യാത്രാസാമഗ്രികൾ ഒരുക്കുന്നത്. അതുകൊണ്ട് ഈ കൽപനയെ ആസ്പദമാക്കി ഐഹിക സുഖസൗകര്യങ്ങളിൽ അധികം പൂണ്ടുപിടിക്കരുത്– അല്ലാഹുവിനെ സൂക്ഷിക്കുന്ന കാര്യമാണ് കൂടുതൽ ഗൗനിക്കപ്പെടേണ്ടത്– എന്നത്രെ ഇതെല്ലാം ഉണർത്തുന്നത്. മനുഷ്യർക്ക് നഗ്നത മറക്കുവാനും, അലങ്കാരത്തിനുമുള്ള വസ്ത്രങ്ങൾ നൽകിയ അനുഗ്രഹത്തെ ഓർമിപ്പിച്ചുകൊണ്ട് സൂ: അഅ്റാഫ് 26 ൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു: وَلِبَاسُ التَّقْوَى ذَٰلِكَ خَيْرٌ (തക്വ്‌വയാകുന്ന വസ്ത്രമത്രെ കൂടുതൽ ഉത്തമമായത്.) അതും ഈ തത്വം തന്നെയാണ് ഓർമിപ്പിക്കുന്നത്.

തുടർന്നുകൊണ്ട് മുസ്‌ലിംകളിൽ കടന്നുകൂടിയിരുന്ന ഒരു തെറ്റിദ്ധാരണ നീക്കം ചെയ്യുന്നതാണ് 198-ാം വചനത്തിൽ കാണുന്നത്. ഉക്കാള്, മജ്നഃ, ദുൽമജാസ് ( عكاظ، مجنة، ذو المجاز ) മുതലായ സ്ഥലങ്ങളിൽ വെച്ച് ജാഹിലിയ്യാ അറബികൾ ഹജ്ജ് കാലത്ത് വമ്പിച്ച കച്ചവടങ്ങൾ നടത്തുക പതിവുണ്ടായിരുന്നു. ഇത് നന്നല്ലെന്ന് കരുതി മുസ്‌ലിംകൾ അതിൽനിന്ന് ഒഴിഞ്ഞു നിൽക്കുമായിരുന്നു. ഇതിനെപ്പറ്റിയാണ് لَيْسَ عَلَيْكُمْ جُنَاحٌ... (നിങ്ങളുടെ റബ്ബിങ്കൽ നിന്നുമുള്ള അനുഗ്രഹം തേടുന്നതിന് നിങ്ങൾക്ക് തെറ്റില്ല.) എന്ന് അവതരിച്ചതെന്ന് ഇബ്നു അബ്ബാസ് (റ) മുതലായവരിൽ നിന്ന് ബുഖാരി (റ) അടക്കം പലരും ഉദ്ധരിച്ച രിവായത്തുകളിൽ വന്നിരിക്കുന്നു. ഇബ്നു ജരീർ (റ) ഇപ്രകാരം ഉദ്ധരിക്കുന്നു: 'ഉമർ (റ) നോട് അബൂസ്വാലിഹ് (റ) ചോദിച്ചു: 'അമീറുൽ മുഅ്മിനീൻ! ഹജ്ജ് കാലത്ത് നിങ്ങൾ കച്ചവടം നടത്തിയിരുന്നുവോ? അദ്ദേഹം പറഞ്ഞു: അവരുടെ (അറബികളുടെ) ജീവിത മാർഗങ്ങൾ ഹജ്ജിലല്ലാതെ (മറ്റ് വല്ലതിലും) ആയിരുന്നുവോ?!'

ദുൽഹിജ്ജഃ 9-ാം ദിവസം ഹാജിമാർ അറഫായിൽ സമ്മേളിക്കുന്നു. അവിടെനിന്നുള്ള മടക്കത്തെ ഉദ്ദേശിച്ചാണ് 'ഒഴുകിപ്പോരുക ( افاضة )' എന്ന് പറയുന്നത്. ഹാജിമാരുടെ പ്രവാഹത്തെ വെള്ളം ഒഴുകുന്നതിനോട് ഉപമിച്ചുകൊണ്ടുള്ളതാണ് ആ പ്രയോഗം. 'അറഫാത്ത്' എന്നും 'അറഫഃ' ( عَرَفَات، عَرَفَة ) എന്നും പറയുന്നത് ഒന്നുതന്നെ. അറഫായിൽ നിന്ന് വൈകുന്നേരം ഇറങ്ങിപ്പോരുമ്പോൾ മുസ്ദലിഫഃ ( مُزْدَلِفَة ) എന്നിടത്ത് രാത്രി തങ്ങേണ്ടതുണ്ട്. മുസ്ദലിഫഃയെ– അല്ലെങ്കിൽ അവിടെയുള്ള ക്വുസഹ് ( قُزَح ) എന്ന കുന്നിനെ– ഉദ്ദേശിച്ചാണ് 'മശ്അറുൽഹറാം' ( الْمَشْعَرِ الْحَرَامِ ) എന്ന് പറയുന്നത്. അറഫായിൽ നിന്ന് ഒഴുകിപ്പോരുമ്പോൾ അറിഞ്ഞിരിക്കേണ്ടുന്ന കാര്യങ്ങൾ അല്ലാഹു പ്രത്യേകം എടുത്തു കാട്ടിയിരിക്കുന്നു:

(1) മശ്അറുൽ ഹറാമിൽവെച്ച് അല്ലാഹുവിനെ പ്രത്യേകം ഓർമിക്കേണ്ടതുണ്ട്. അവിടെവെച്ച് ഇന്നിന്ന 'ദിക്റോ' 'ദുആ'യോ വേണമെന്നൊന്നും നിർബന്ധമില്ല. എങ്കിലും,

ദിക്ർ, ദുആ, തൽബിയത്ത് എന്നിവയൊക്കെ കഴിയുന്നത്ര വർദ്ധിപ്പിക്കേണ്ടതാകുന്നു. മഗ്‌രിബും, ഇശാഉം അവിടെവെച്ച് ജംആക്കി (ഒരുമിച്ച്) നമസ്കരിക്കുകയും വേണം. ഇതെല്ലാമാണ് അതുകൊണ്ടുദ്ദേശ്യമെന്ന് പറയാം.

(2) ഹജ്ജ് കർമങ്ങളിലും അവയുടെ ആചരണങ്ങളിലും ജാഹിലിയ്യാ കാലത്ത് പല അനാചാരങ്ങളും കടന്നുകൂടിയിരുന്നു. അവയിലെ ശരിയും തെറ്റും തിരിച്ചറിയുവാൻ പോലും സാധിച്ചിരുന്നില്ല. ഇപ്പോൾ, അവയുടെ യഥാർത്ഥ രൂപം വിവരിച്ചുകൊടുത്തും, സത്യവിശ്വാസവും സൻമാർഗവും സ്വീകരിക്കുവാനുള്ള ഭാഗ്യം നൽകിയുംകൊണ്ട് മുസ്‌ലിംകളെ അല്ലാഹു അനുഗ്രഹിച്ചിരിക്കുകയാണ്. അതിന് നന്ദിയായി എല്ലായ്പ്പോഴും പൊതുവിലും, ഹജ്ജ് കർമങ്ങൾക്കിടയിൽ പ്രത്യേകിച്ചും അല്ലാഹുവിനെ ഓർത്തിരിക്കേതുണ്ടെന്നും ഉണർത്തുന്നു.

(3) ഒഴുകിപ്പോരുമ്പോൾ മനുഷ്യർ പൊതുവെ ഒഴുകിപ്പോരുന്ന സ്ഥലത്തുനിന്നുതന്നെയായിരിക്കണം പോരുന്നത് എന്നുള്ളതാണ് മറ്റൊരു കാര്യം. ക്വുറൈശികൾ അവരുടെ ആഭിജാത്യത്തിന്റെയും, നേതൃത്വത്തിന്റെയും പേരിൽ ഹജ്ജിന്റെ അനുഷ്ഠാനങ്ങളിൽ കടത്തിക്കൂട്ടിയിരുന്ന ഒരു ദുഃസ്സമ്പ്രദായത്തിന്റെ ഖണ്ഡനമാണിത്. അറഫഃയിൽനിന്ന് പോരുമ്പോൾ അറിഞ്ഞിരിക്കേണ്ടുന്ന ചില കാര്യങ്ങളെക്കുറിച്ച് ആദ്യം വിവരിച്ചശേഷം, പിന്നെ മറ്റൊരു കാര്യംകൂടി ثُمَّ എന്ന് പറഞ്ഞുകൊണ്ടാണ് ഇക്കാര്യം അല്ലാഹു ഉണർത്തുന്നത്. ഇബ്റാഹീം നബി (അ)യുടെ കാലം മുതൽക്കേ ഹജ്ജിൽ സമ്മേളിക്കുന്ന ആളുകൾ അറഫായിൽ പോകുകയും, അവിടെനിന്ന് മുസ്ദലിഫഃ വഴി മടങ്ങുകയുമാണ് പതിവ്. എന്നാൽ, ക്വുറൈശികളും, അവരുമായി ബന്ധപ്പെട്ട ചിലരും മറ്റുള്ള ജനങ്ങളുടെ കൂട്ടത്തിൽ ചേരാതെ, 'ഞങ്ങൾ യോഗ്യൻമാരും വീരൻമാരുമാണ് ( نَحْنُ الحمس )' എന്നും മറ്റും അഹങ്കരിച്ചുകൊണ്ട് മുസ്ദലിഫഃയിൽ സമ്മേളിക്കുകയും, അവിടെനിന്ന് തിരിച്ചുപോരുകയും ചെയ്യുമായിരുന്നു. മേലിൽ മുസ്‌ലിംകൾ ആരും അങ്ങനെ ചെയ്യരുതെന്നും, എല്ലാവരും അറഫായിൽ പോയി അവിടെനിന്നുതന്നെ മടങ്ങണമെന്നും അല്ലാഹു കൽപിച്ചിരിക്കയാണ്.

(4) അവസാനം അല്ലാഹുവിനോട് പാപമോചനം തേടുവാൻ ഉപദേശിക്കുകയും, അവൻ വളരെ പൊറുക്കുന്നവനും കരുണാനിധിയുമാണെന്ന് ഓർമിപ്പിച്ചുകൊണ്ട് അതിന് പ്രോത്സാഹിപ്പിക്കുകയും ചെയ്തിരിക്കുന്നു.

നമസ്കാരത്തിനുശേഷവും നോമ്പിനുശേഷവും ഇതേപ്രകാരം കല്പിച്ചതിനെപ്പറ്റി മുമ്പ് നാം ചൂണ്ടിക്കാട്ടുകയുണ്ടായി. ഇവിടെ, അറഫായിൽനിന്നുള്ള മടക്കത്തെക്കുറിച്ച് പ്രസ്താവിച്ചതിനെത്തുടർന്നാണ് ഈ ഉപദേശം. ഹജ്ജ് സംബന്ധമായ എല്ലാ കർമങ്ങളും നിർവ്വഹിച്ചുകഴിയുന്ന അവസരത്തിലും അല്ലാഹുവിനെ ഓർക്കണമെന്ന് അടുത്ത വചനത്തിൽ വീണ്ടും ഇതുപോലെ അല്ലാഹു ഉപദേശിച്ചിരിക്കുന്നത് കാണാം. എല്ലാ ആരാധനകളുടെയും സത്തയും ജീവനും സ്ഥിതി ചെയ്യുന്നത് അല്ലാഹുവിന്റെ സ്മരണയിലും അവനെക്കുറിച്ചുള്ള ബോധത്തിലുമാണല്ലോ. ഇതാണിതിന് കാരണം. ഈ സന്ദർഭത്തിൽ പാപമോചനം തേടുവാൻ ഉപദേശിച്ചതിൽ ഒരു പ്രത്യേക രഹസ്യംകൂടി അടങ്ങിയിരിക്കുന്നതായി കാണാം. പ്രാർത്ഥനകൾക്ക് കൂടുതൽ ഉത്തരം കിട്ടാവുന്നതും, അവന്റെ കൃപാ കടാക്ഷങ്ങൾ കൂടുതൽ ലഭിക്കാവുന്നതുമായ സന്ദർഭങ്ങളിലും, സ്ഥാനങ്ങളിലുമാണല്ലോ അവർ (ഹജ്ജ് ചെയ്യുന്നവർ) ഇപ്പോഴുള്ളത്. അതുകൊണ്ട് ഈ അവസരം അതിന് ഉപയോഗിക്കുവാൻ ശ്രദ്ധിക്കണമെന്നത്രെ അത്. ذِكْر (ദിക്ർ) എന്ന വാക്കിന്

'ഓർമിക്കുക, സ്മരിക്കുക, ധ്യാനിക്കുക, പറയുക, കീർത്തനം ചെയ്യുക' എന്നൊക്കെയാണ് അർത്ഥം. ഇത്തരം സ്ഥലങ്ങളിൽ അത് പ്രാവർത്തികമാകുന്നത് ഹംദ്, തസ്ബീഹ്, തഹ്ലീൽ, തക്ബീർ, ദുആ മുതലായവ മുഖേനയാകുന്നു. മനസ്സാന്നിധ്യവും, നിഷ്കളങ്കതയും, ഭയഭക്തിയും അവയുടെ ജീവൽവശമാകുന്നു. ومن الله التوفيق

فَإِذَا قَضَيْتُم مَّنَـٰسِكَكُمْ فَٱذْكُرُوا۟ ٱللَّهَ كَذِكْرِكُمْ ءَابَآءَكُمْ أَوْ أَشَدَّ ذِكْرًا ۗ

﴿200﴾ അങ്ങനെ, നിങ്ങൾ നിങ്ങളുടെ (ഹജ്ജ് സംബന്ധമായ) ആരാധനാകർമങ്ങൾ നിർവ്വഹിച്ചുകഴിഞ്ഞാൽ, നിങ്ങൾ നിങ്ങളുടെ പിതാക്കളെ സ്മരിക്കുന്നതുപോലെ- അതിനെക്കാൾ ശക്തമായ സ്മരണ- അല്ലാഹുവിനെ സ്മരിച്ചുകൊള്ളുവിൻ.

فَمِنَ ٱلنَّاسِ مَن يَقُولُ رَبَّنَآ ءَاتِنَا فِى ٱلدُّنْيَا

എന്നാൽ, മനുഷ്യരിലുണ്ട് ചിലർ- അവൻ പറയും: 'ഞങ്ങളുടെ റബ്ബേ! നീ ഞങ്ങൾക്ക് ഇഹലോകത്തിൽ നൽകേണമേ!'

وَمَا لَهُۥ فِى ٱلْـَٔاخِرَةِ مِنْ خَلَـٰقٍ ﴿٢٠٠﴾

പരലോകത്തിൽ അവർക്ക് യാതൊരു ഓഹരിയും ഇല്ലതാനും.

وَمِنْهُم مَّن يَقُولُ رَبَّنَآ ءَاتِنَا فِى ٱلدُّنْيَا حَسَنَةً وَفِى ٱلْـَٔاخِرَةِ حَسَنَةً وَقِنَا عَذَابَ ٱلنَّارِ ﴿٢٠١﴾

﴿201﴾ അവരിലുണ്ട് ചിലരും അവൻ പറയും: 'ഞങ്ങളുടെ റബ്ബേ! നീ ഞങ്ങൾക്ക് ഇഹലോകത്തിൽ നന്മ നൽകേണമേ! പരലോകത്തിലും നന്മ (നൽകേണമേ)! ഞങ്ങളെ നരകശിക്ഷയിൽ നിന്ന് കാത്ത് തരുകയും ചെയ്യേണമേ!'

أُو۟لَـٰٓئِكَ لَهُمْ نَصِيبٌ مِّمَّا كَسَبُوا۟ ۚ وَٱللَّهُ سَرِيعُ ٱلْحِسَابِ ﴿٢٠٢﴾

﴿202﴾ അക്കൂട്ടർക്ക് അവർ സമ്പാദിച്ചത് നിമിത്തം ഒരു (വമ്പിച്ച) വിഹിതമുണ്ടായിരിക്കും. അല്ലാഹുവാകട്ടെ, വിചാരണ വേഗം നടത്തുന്നവനാകുന്നു.

---

﴿200﴾ فَإِذَا قَضَيْتُمْ അങ്ങനെ നിങ്ങൾ നിർവഹിച്ചാൽ مَنَاسِكَكُمْ നിങ്ങളുടെ ആരാധനാ (ഹജ്ജ്) കർമങ്ങളെ فَاذْكُرُوا അപ്പോൾ നിങ്ങൾ സ്മരിക്കുവിൻ اللَّهَ അല്ലാഹുവിനെ كَذِكْرِكُمْ നിങ്ങൾ ഓർമിക്കുന്നപോലെ آبَاءَكُمْ നിങ്ങളുടെ പിതാക്കളെ أَوْ أَشَدَّ അല്ലെങ്കിൽ (അഥവാ), കൂടുതൽ ശക്തമായ ذِكْرًا സ്മരണ فَمِنَ النَّاسِ എന്നാൽ

മനുഷ്യരിലുണ്ട് مَنْ يَقُولُ പറയുന്നവർ رَبَّنَا آتِنَا ഞങ്ങളുടെ റബ്ബേ ഞങ്ങൾക്ക് നൽകണേ فِي الدُّنْيَا ഇഹ (ലോക)ത്തിൽ وَمَالَهُ അവനില്ലതാനും فِي الآخِرَةِ പര (ലോക)ത്തിൽ مِنْ خَلَاقٍ ഒരു അംശവും, ഓഹരിയിൽ നിന്ന് (ഒന്നും) ﴾201﴿ وَمِنْهُمْ അവരിലുണ്ട് مَنْ يَقُولُ പറയുന്നവർ رَبَّنَا آتِنَا റബ്ബേ ഞങ്ങൾക്ക് നൽകണേ فِي الدُّنْيَا ഇഹത്തിൽ حَسَنَةً നന്മ, നല്ലത് وَفِي الآخِرَةِ പരത്തിലും حَسَنَةً നന്മ, നല്ലത് وَقِنَا ഞങ്ങളെ കാക്കുകയും (ഞങ്ങൾക്ക് കാത്തുതരുകയും) വേണമേ عَذَابَ ശിക്ഷയിൽ നിന്ന്, ശിക്ഷയെ النَّارِ നരകത്തിന്റെ ﴾202﴿ أُولَٰئِكَ അക്കൂട്ടർ لَهُمْ അവർക്കുണ്ട് نَصِيبٌ പങ്ക്, ഓഹരി مِمَّا كَسَبُوا അവർ സമ്പാദിച്ചതിനാൽ, അവർ ചെയ്തുവെച്ചതിൽ നിന്ന് وَاللَّهُ അല്ലാഹുവാകട്ടെ سَرِيعُ വേഗമുള്ളവനാകുന്നു الْحِسَابِ വിചാരണ, കണക്ക് നോക്കൽ.

---

مَنَاسِك (മനാസിക്) എന്ന വാക്കിന് 'ത്യാഗകർമങ്ങൾ, ആരാധനാകർമങ്ങൾ' എന്നൊക്കെയാണ് വാക്കർത്ഥമെങ്കിലും ഹജ്ജ് സംബന്ധമായ കർമങ്ങൾക്കാണത് അധികവും ഉപയോഗിക്കപ്പെടാറുള്ളത്. ഹജ്ജ് കർമങ്ങൾ നിർവ്വഹിച്ചു കഴിഞ്ഞാൽ കീർത്തനം, ധ്യാനം, പ്രാർത്ഥന മുതലായവ നടത്തിക്കൊണ്ട് അല്ലാഹുവിന്റെ സ്മരണ പുതുക്കിക്കൊണ്ടിരിക്കുവാൻ കൽപിക്കുകയാണ്. 'നിങ്ങളുടെ പിതാക്കളെ സ്മരിക്കുന്നതുപോലെ' എന്ന് പറയുവാൻ കാരണം, ഹജ്ജ് കഴിഞ്ഞാൽ, മിനായിലും മറ്റും സമ്മേളിച്ചു ഓരോ ഗോത്രക്കാരും തങ്ങളുടെ പൂർവികന്മാരുടെയും, പിതാക്കളുടെയും യോഗ്യതകളും മഹത്വങ്ങളും എണ്ണിപ്പറഞ്ഞും, പാടിപ്പുകഴ്ത്തിയും കൊണ്ടിരിക്കുക അറബികളുടെ പതിവായിരുന്നു. ഇതിന്റെ അനൗചിത്യം സൂചിപ്പിച്ചുകൊണ്ട് അല്ലാഹു പറയുകയാണ്: നിങ്ങൾ ചെയ്യേണ്ടത് അതല്ല; അതിന്റെ സ്ഥാനത്ത് അല്ലാഹുവിനെക്കുറിച്ചാണ് നിങ്ങൾക്ക് ഓർമയും കീർത്തനവുമൊക്കെ ഉണ്ടായിരിക്കേണ്ടത്. അല്ല, അതുപോരാ; അതിലുപരിയായിത്തന്നെ അല്ലാഹുവിന്റെ സ്മരണക്ക് നിങ്ങൾ പ്രാധാന്യം കൽപിക്കേണ്ടതുണ്ട് എന്നൊക്കെ. ഈ കൽപന വേറൊരു പ്രകാരത്തിലും വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. നിങ്ങൾ കുട്ടികളായിരിക്കുമ്പോൾ, എന്റെ ബാപ്പാ, എന്റെ ഉമ്മാ എന്നൊക്കെ വിളിച്ചും പറഞ്ഞും ആവശ്യപ്പെട്ടും കൊണ്ടിരിക്കുമല്ലോ; അതുപോലെയും, അതിലുപരിയായും നിങ്ങൾ അല്ലാഹുവിനെക്കുറിച്ച് സ്മരിക്കുകയും അവനോട് പ്രാർത്ഥിക്കുകയുമാണ് വേണ്ടത് എന്നത്രെ ആ വ്യാഖ്യാനത്തിന്റെ ചുരുക്കം. രണ്ടായാലും ഒരേ ആശയത്തിൽ തന്നെ– അല്ലാഹുവിനെ ഓർമിക്കേണ്ടതിന്റെ ആവശ്യകതയിൽതന്നെ– കലാശിക്കുന്നു. തുടർന്നുകൊണ്ട് അല്ലാഹുവിനോട് പ്രാർത്ഥിക്കുന്നത് എങ്ങനെയാവണം, എങ്ങനെ ആവരുത് എന്നുകൂടി അല്ലാഹു പറയുന്നു:–

ചില മനുഷ്യർ അല്ലാഹുവിനെ വിളിച്ചു പ്രാർത്ഥിച്ചുകൊണ്ടിരിക്കുമെങ്കിലും അവർക്ക് ഐഹികമായകാര്യങ്ങൾ മാത്രമെ ലക്ഷ്യമുണ്ടായിരിക്കയുള്ളൂ. 'റബ്ബേ, ഞങ്ങൾക്ക് ഇഹത്തിൽ ഇന്നിന്ന കാര്യങ്ങൾ നൽകണമേ! رَبَّنَا آتِنَا فِي الدُّنْيَا എന്നായിരിക്കും അവരുടെ പ്രാർത്ഥന. പരലോക കാര്യങ്ങളെക്കുറിച്ച് അവർക്ക് പ്രാർത്ഥിക്കുവാനുണ്ടായിരിക്കുകയില്ല. ഇങ്ങനെയുള്ളവർക്ക് പരലോകത്തുവെച്ച് ഒന്നും ലഭിക്കുവാനുണ്ടാവുകയില്ല. ഐഹികാവശ്യങ്ങളാകട്ടെ, അല്ലാഹു ഉദ്ദേശിച്ച അളവിൽ ലഭിച്ചുകൊണ്ടുമിരിക്കും. വേറൊരു വിഭാഗം ആളുകളുണ്ട്: അവർ ഐഹികവും പാരത്രികവുമായ നന്മക്ക് വേണ്ടി

പ്രാർത്ഥിച്ചുകൊണ്ടുമിരിക്കും. 'ഞങ്ങൾക്ക് ഇഹത്തിലും പരത്തിലും നന്മ നൽകേണമേ! ( رَبَّنَا آتِنَا فِي الدُّنْيَا حَسَنَةً وَفِي الآخِرَةِ حَسَنَةً )' എന്നായിരിക്കും അവർ പറയുക. അതെ, ആരോഗ്യം, സമാധാന ജീവിതം, ആവശ്യത്തിനുള്ള ധനം, പാർപ്പിടം, നല്ല വീട്ടുകാർ, ജനസമ്മതി, അറിവ്, വിജ്ഞാനം, സൽകർമം ചെയ്യാനുള്ള സൗകര്യം, ആപത്തുകളിൽ നിന്നും വിഷമങ്ങളിൽ നിന്നുമുള്ള രക്ഷ ആദിയായി ലൗകികമായ എല്ലാ നന്മകൾക്കു വേണ്ടിയും അവർ പ്രാർത്ഥിക്കും. എന്നാൽ അവരുടെ ലക്ഷ്യം അതുകൊണ്ടവസാനിക്കുന്നില്ല. അല്ലാഹുവിന്റെ പ്രീതി, പാപമോചനം, സ്വർഗീയാനുഗ്രഹങ്ങൾ തുടങ്ങിയ നന്മകൾ ലഭിക്കലായിരിക്കും അവരുടെ പ്രധാന ലക്ഷ്യം. അതുകൊണ്ട് അല്ലാഹുവിന്റെ കോപശാപങ്ങൾക്ക് കാരണമാകുന്ന പ്രവൃത്തികൾ ചെയ്ത് നരകശിക്ഷക്ക് വിധേയരാകാതെ ഞങ്ങളെ കാത്ത് രക്ഷിക്കണേ ( وَقِنَا عَذَابَ النَّارِ ) എന്നുകൂടി അവർ പ്രാർത്ഥിക്കുന്നു. ഇങ്ങനെയുള്ളവർക്കും മറ്റുള്ളവരെപ്പോലെ ഇഹത്തിൽവെച്ച് അല്ലാഹു ഉദ്ദേശിച്ച കാര്യങ്ങൾ ലഭിക്കും. പരലോകത്തിലാകട്ടെ അവരുടെ പ്രാർത്ഥനകളും കർമങ്ങളുമായി അവർ ഇഹത്തിൽവെച്ച് സമ്പാദിച്ചുവെച്ച നേട്ടങ്ങൾക്കനുസരിച്ച് അതിമഹത്തായ ഭാഗ്യം ലഭിക്കുകയും ചെയ്യുന്നു. ഈ രണ്ട് തരം പ്രാർത്ഥനകളിൽ ഏതാണ് മാതൃകായോഗ്യമെന്നും, ഏതാണ് സ്വീകരിക്കേണ്ടതെന്നും ആലോചിച്ചു ഉചിതമായത് അനുഷ്ഠിച്ചു കൊള്ളുക എന്ന് സാരം. അല്ലാഹു എല്ലാവരുടെയും വിചാരണ വളരെ വേഗം നടത്തി അവരവർ അർഹിക്കുന്ന പ്രതിഫലം നൽകുന്നതാണെന്നും, കാലതാമസമോ മറ്റു പ്രതിബന്ധങ്ങളോ ഒന്നും അതിൽ നേരിടുവാനില്ലെന്നും അവസാനം ഉണർത്തുന്നു.

സൂ: ഇസ്റാഈലിൽ അല്ലാഹു പറയുന്നു: 'താൽക്കാലികമായി ഈ ലോകത്തെ ആരെങ്കിലും ഉദ്ദേശിക്കുന്ന പക്ഷം, നാം വേണമെന്നുവെക്കുന്നത് നാം ഉദ്ദേശിക്കുന്നവർക്ക് വേഗമാക്കിക്കൊടുക്കും. പിന്നീട് അവന് നാം നരകത്തെ ഏർപ്പെടുത്തിക്കൊടുക്കും. അവൻ അതിൽ ആക്ഷേപിക്കപ്പെട്ടവനായും, നിന്ദിക്കപ്പെട്ടവനായും കൊണ്ട് എരിയുന്നതാണ്. ആരെങ്കിലും പരലോകത്തെ ഉദ്ദേശിക്കുകയും, അതിനുവേണ്ടി സത്യവിശ്വാസിയായും കൊണ്ട് അതിന്റെതായ പരിശ്രമം നടത്തുകയും ചെയ്യുന്ന പക്ഷം, അങ്ങിനെയുള്ളവരുടെ പരിശ്രമം നന്ദിയോടെ സ്വീകരിക്കപ്പെടുന്നതാകുന്നു. എല്ലാവർക്കും– അക്കൂട്ടർക്കും ഇക്കൂട്ടർക്കും തന്നെ– നിന്റെ റബ്ബിന്റെ വക കൊടുതിയെ നാം അയച്ചിട്ടുകൊടുക്കുന്നതാണ്. നിന്റെ റബ്ബിന്റെ കൊടുതി തടസ്സം ചെയ്യപ്പെട്ടതായിരിക്കയില്ല.' (ഇസ്റാഉ്, 18, 19, 20) ഒരു മാതൃകാ പ്രാർത്ഥനയായി അല്ലാഹു പഠിപ്പിച്ചുതന്ന ഈ പ്രാർത്ഥന رَبَّنَا آتِنَا فِي الدُّنْيَا حَسَنَةً وَفِي الآخِرَةِ حَسَنَةً وَقِنَا عَذَابَ النَّارِ നാവുകൊണ്ട് ഉച്ചരിക്കുവാൻ വളരെ ലഘുവായതോടൊപ്പം ഐഹികവും പാരത്രികവുമായ എല്ലാവിധ നന്മകളെയും ലക്ഷ്യം വെച്ചുകൊണ്ടുള്ള മഹത്തായ ഒരു പ്രാർത്ഥനയാകുന്നു. അതുകൊണ്ട് തന്നെയാണ് നബിﷺ ഈ പ്രാർത്ഥന സാധാരണ പ്രാർത്ഥിക്കാറുണ്ടായിരുന്നതും, (ബു) തിരുമേനിയുടെ പ്രാർത്ഥന അധികവും ഈ വാചകങ്ങളിലായിരുന്നതും, (അ) കഅ്ബയെ ത്വവാഫ് ചെയ്യുക മുതലായ ഹജ്ജ് കർമങ്ങൾക്കിടയിലും ഈ പ്രാർത്ഥനക്ക് വളരെ സ്ഥാനം നൽകപ്പെട്ടിരിക്കുന്നതും പ്രസ്താവ്യമാകുന്നു.

| | |
|---|---|
| **《203》 എണ്ണപ്പെട്ട (അൽപം) ചില ദിവസങ്ങളിലും നിങ്ങൾ അല്ലാഹുവിനെ സ്മരിച്ചുകൊള്ളുവിൻ. എന്നാൽ, ആരെങ്കിലും രണ്ട് ദിവസം** | وَٱذْكُرُوا۟ ٱللَّهَ فِىٓ أَيَّامٍ مَّعْدُودَٰتٍ ۚ فَمَن تَعَجَّلَ فِى يَوْمَيْنِ فَلَآ إِثْمَ عَلَيْهِ |

وَمَن تَأَخَّرَ فَلَآ إِثْمَ عَلَيْهِ ۚ لِمَنِ ٱتَّقَىٰ ۗ وَٱتَّقُوا۟ ٱللَّهَ وَٱعْلَمُوٓا۟ أَنَّكُمْ إِلَيْهِ تُحْشَرُونَ ﴿٢٠٣﴾

**കൊണ്ട് ധൃതിപ്പെട്ടുപോരുന്ന പക്ഷം, അവന്റെ മേൽ കുറ്റമില്ല. ആരെങ്കിലും പിന്തി നിന്നാൽ അവന്റെ മേലും കുറ്റമില്ല; (അതെ) സൂക്ഷ്മത പാലിക്കുന്നവർക്ക്. [അവർക്കാണ് ഇപ്പറഞ്ഞത്] നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും നിങ്ങൾ അവങ്കലേക്ക് ഒരുമിച്ചുകൂട്ടപ്പെടുമെന്ന് അറിഞ്ഞുകൊള്ളുകയും ചെയ്യുവിൻ.**

﴾203﴿ وَاذْكُرُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ സ്മരിക്കുകയും ചെയ്യുവിൻ فِي أَيَّامٍ ചില ദിവസങ്ങളിൽ مَعْدُودَاتٍ എണ്ണപ്പെട്ട فَمَنْ എന്നാൽ ആരെങ്കിലും تَعَجَّلَ ധൃതിപ്പെട്ടു(വെങ്കിൽ) فِي يَوْمَيْنِ രണ്ട് ദിവസങ്ങളിൽ فَلَا إِثْمَ എന്നാൽ കുറ്റമില്ല عَلَيْهِ അവന്റെ മേൽ وَمَنْ تَأَخَّرَ ആരെങ്കിലും പിന്തി നിന്നാൽ, താമസിച്ചെങ്കിൽ فَلَا إِثْمَ عَلَيْهِ എന്നാലവന്റെ മേൽ കുറ്റമില്ല لِمَنِ اتَّقَى സൂക്ഷിക്കുന്നവർക്ക് وَاتَّقُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുവിൻ أَنَّكُمْ നിങ്ങൾ (ആകുന്നു) എന്ന് إِلَيْهِ تُحْشَرُونَ അവനിലേക്ക് നിങ്ങൾ ഒരുമിച്ച് കൂട്ടപ്പെടും (എന്ന്)

أَيَّام مَعْدُودَات (എണ്ണപ്പെട്ട ചില ദിവസങ്ങൾ) കൊണ്ട് ഇവിടെ ഉദ്ദേശ്യം വലിയ പെരുന്നാൾ ദിവസത്തെ തുടർന്നുള്ള മൂന്ന് ദിവസങ്ങളാകുന്നു. അതായത് 'അയ്യാമുത്തശ്‌രീക്വ് (**أَيَّامُ التَّشْرِيق**) എന്ന് പറയപ്പെടുന്ന ദുൽഹിജ്ജഃ 11, 12, 13 തിയ്യതികൾ. ഈ ദിവസങ്ങളിൽ പ്രത്യേകം അല്ലാഹുവിന്റെ ദിക്ർ (സ്മരണ) വേണ്ടതുണ്ടെന്ന് അല്ലാഹു ഓർമിപ്പിക്കുന്നു. ഈ അടിസ്ഥാനത്തിൽ തന്നെയാണ്, ആ ദിവസങ്ങളിൽ നമസ്കാരങ്ങൾക്ക് ശേഷവും, ജംറഃ (*)കളിൽ എറിയുമ്പോഴും, ബലിമൃഗങ്ങളെ അറുക്കുമ്പോഴും മറ്റും തക്ബീർ ചൊല്ലുന്നത് സുന്നത്താക്കപ്പെട്ടിരിക്കുന്നതും. 'അയ്യാമുത്തശ്‌രീക്വ് തിന്നുവാനും, കുടിക്കുവാനും, ദിക്റിനുമുള്ള ദിവസങ്ങളാണെ'ന്ന് നബിﷺ അരുളിച്ചെയ്തിട്ടുമുണ്ട്. (മു) ഈ ദിവസങ്ങളിൽ ഹാജ്ജുമാർ മിനായിൽ താമസിച്ചുകൊണ്ട് ജംറഃകളിൽ കല്ലേറ് നടത്തേണ്ടതുണ്ട്. എന്നാൽ, രണ്ട് ദിവസം കൊണ്ട് അത് പൂർത്തിയാക്കി രണ്ടാം ദിവസം അവിടം വിട്ടുപോരുന്നതിനും, മൂന്ന് ദിവസം നിന്നു മൂന്നാം ദിവസം പോരുന്നതിനും വിരോധമില്ലെന്നും അല്ലാഹു അറിയിക്കുന്നു. മൂന്നാം ദിവസം പോരുന്നതാണ് നല്ലതെങ്കിലും രണ്ടും ആവാമെന്ന് സാരം. രണ്ടോ മൂന്നോ ദിവസമെന്നുള്ളതിനെക്കാൾ പ്രാധാന്യം കൽപിക്കേണ്ടത് ഭയഭക്തിക്കും സൂക്ഷ്മതക്കുമാണെന്നും, രണ്ടും സ്വന്തം സ്വാർത്ഥങ്ങളെ മുൻനിറുത്തിയാകരുതെന്നും ഉണർത്തുന്നു. അവസാനം- മുമ്പ് പലപ്പോഴും കണ്ടതുപോലെ- അല്ലാഹുവിനെ സൂക്ഷിച്ചുകൊണ്ട് ജീവിക്കണമെന്നും, എല്ലാവരും അവസാനം അവന്റെ അടുക്കൽ തിരിച്ചു ചെല്ലേണ്ടി വരുമെന്ന് ഓർമിച്ചുകൊണ്ടിരിക്കണമെന്നും വീണ്ടും ഓർമിപ്പിക്കുന്നു.

***(*) മിനായിൽ വെച്ച് മൂന്ന് പ്രത്യേക സ്ഥലങ്ങളിൽ ഏഴേഴ് പ്രാവശ്യം കല്ലെറിയേണ്ടതുണ്ടല്ലോ. ആ സ്ഥലങ്ങൾക്കാണ് ജംറഃ ( جَمْرَة )കൾ എന്ന് പറയുന്നത്.***

وَمِنَ ٱلنَّاسِ مَن يُعۡجِبُكَ قَوۡلُهُۥ فِي ٱلۡحَيَوٰةِ ٱلدُّنۡيَا وَيُشۡهِدُ ٱللَّهَ عَلَىٰ مَا فِي قَلۡبِهِۦ وَهُوَ أَلَدُّ ٱلۡخِصَامِ ﴿٢٠٤﴾

﴾204﴿ മനുഷ്യരിലുണ്ട് (ഇങ്ങനെ) ചിലരും: ഐഹിക ജീവിത (വിഷയ)ത്തിൽ അവന്റെ വാക്ക് [സംസാരം] നിന്നെ അൽഭുതപ്പെടുത്തും; അവന്റെ ഹൃദയത്തിലുള്ളതിനെ [ആത്മാർത്ഥതയെ]പ്പറ്റി അവൻ അല്ലാഹുവിനെ സാക്ഷ്യപ്പെടുത്തുകയും ചെയ്യും. അവനാകട്ടെ, (വാസ്തവത്തിൽ) കുതർക്കിയായ വഴക്കുകാരനും (അഥവാ കടുത്ത വൈരാഗ്യമുള്ളവനും) ആയിരിക്കും.

وَإِذَا تَوَلَّىٰ سَعَىٰ فِي ٱلۡأَرۡضِ لِيُفۡسِدَ فِيهَا وَيُهۡلِكَ ٱلۡحَرۡثَ وَٱلنَّسۡلَۚ وَٱللَّهُ لَا يُحِبُّ ٱلۡفَسَادَ ﴿٢٠٥﴾

﴾205﴿ അവൻ തിരിഞ്ഞുപോയാലാകട്ടെ, അവൻ ഭൂമിയിൽ പരിശ്രമം നടത്തുകയായി; അതിൽ നാശം [കുഴപ്പം] ഉണ്ടാക്കുവാനും, വിളയും സന്തതിയും നാശപ്പെടുത്തുവാനും! അല്ലാഹുവാകട്ടെ, നാശ [കുഴപ്പ]ത്തെ ഇഷ്ടപ്പെടുന്നില്ലതാനും.

وَإِذَا قِيلَ لَهُ ٱتَّقِ ٱللَّهَ أَخَذَتۡهُ ٱلۡعِزَّةُ بِٱلۡإِثۡمِۚ

﴾206﴿ അവനോട്: 'നീ അല്ലാഹുവിനെ സൂക്ഷിക്കുക' എന്ന് പറയപ്പെട്ടാലാകട്ടെ, പ്രതാപം (അഥവാ രോഷം) അവനെ കുറ്റ(കൃത്യ)ത്തിന്ന് പ്രേരിപ്പിക്കുകയായി.

فَحَسۡبُهُۥ جَهَنَّمُۖ

എന്നാൽ, അവന് 'ജഹന്നം' [നരകം] മതി! അത് എത്രയോ മോശപ്പെട്ട വിതാനം തന്നെ!

وَلَبِئۡسَ ٱلۡمِهَادُ ﴿٢٠٦﴾

وَمِنَ ٱلنَّاسِ مَن يَشۡرِي نَفۡسَهُ ٱبۡتِغَآءَ مَرۡضَاتِ ٱللَّهِۚ وَٱللَّهُ رَءُوفُۢ بِٱلۡعِبَادِ ﴿٢٠٧﴾

﴾207﴿ മനുഷ്യരിലുണ്ട് (വേറെ) ചിലരും: അല്ലാഹുവിന്റെ പ്രീതിയെ തേടിക്കൊണ്ട് തന്റെ സ്വന്തത്തെ [ആത്മാവിനെ] അവൻ വിൽക്കുന്നതാണ്. അല്ലാഹു അടിയാൻമാരോട് വളരെ കൃപയുള്ളവനുമാകുന്നു.

---

﴾204﴿ وَمِنَ النَّاسِ മനുഷ്യരിലുണ്ട് مَنْ യാതൊരുവൻ, ചിലർ يُعْجِبُكَ നിന്നെ അത്ഭുതപ്പെടുത്തും قَوْلُهُ അവന്റെ വാക്ക് فِي الْحَيَاةِ ജീവിതത്തിൽ الدُّنْيَا ഐഹിക

മായ وَيُشْهِدُ അവൻ സാക്ഷ്യപ്പെടുത്തുകയും ചെയ്യും اللَّهَ അല്ലാഹുവിനെ عَلَىٰ مَا فِي قَلْبِهِ അവന്റെ ഹൃദയത്തിലുള്ളതിനെപ്പറ്റി وَهُوَ അവനാകട്ടെ أَلَدُّ കുതർക്കിയാണ്, മഹാവഴക്കുകാരനാകുന്നു الْخِصَامِ തർക്കം (വഴക്ക്- കേസ്സ്- എതിർപ്പ്) കൂടുന്നതിൽ ﴾205﴿ وَإِذَا تَوَلَّىٰ അവൻ തിരിഞ്ഞുപോയാൽ, അധികാരം ലഭിച്ചാൽ سَعَىٰ അവൻ പരിശ്രമിക്കും, ഉൽസാഹിക്കുകയായി فِي الْأَرْضِ ഭൂമിയിൽ لِيُفْسِدَ നാശം (കുഴപ്പം) ഉണ്ടാക്കുവാൻ فِيهَا അതിൽ وَيُهْلِكَ നശിപ്പിക്കുവാനും الْحَرْثَ വിള, കൃഷി وَالنَّسْلَ സന്തതി, വംശം وَاللَّهُ അല്ലാഹുവാകട്ടെ لَا يُحِبُّ അവൻ ഇഷ്ടപ്പെടുന്നില്ല الْفَسَادَ നാശം, കുഴപ്പം ﴾206﴿ وَإِذَا قِيلَ لَهُ അവനോട് പറയപ്പെട്ടാൽ اتَّقِ اللَّهَ നീ അല്ലാഹുവിനെ സൂക്ഷിക്കുക أَخَذَتْهُ അവനെ പിടികൂടും الْعِزَّةُ പ്രതാപം (രോഷം, ദുരഭിമാനം, അഹങ്കാരം) بِالْإِثْمِ കുറ്റത്തിന്, പാപത്തിന് فَحَسْبُهُ എന്നാൽ അവന് മതി جَهَنَّمُ ജഹന്നം, നരകം وَلَبِئْسَ എത്രയോ മോശം തന്നെ, വളരെ ചീത്ത الْمِهَادُ (ആ) തൊട്ടിൽ, വിതാനം, വിരിപ്പ് ﴾207﴿ وَمِنَ النَّاسِ മനുഷ്യരിലുണ്ട് مَن يَشْرِي വിൽക്കുന്നവൻ نَفْسَهُ തന്നെത്തന്നെ, സ്വന്തത്തെ, തന്റെ ആത്മാവിനെ ابْتِغَاءَ ആഗ്രഹിച്ചതിനാൽ مَرْضَاتِ اللَّهِ അല്ലാഹുവിന്റെ പ്രീതി, പൊരുത്തപ്പാട് وَاللَّهُ رَءُوفٌ അല്ലാഹു വളരെ കൃപ (ദയ- കനിവ്) ഉള്ളവനാണ് بِالْعِبَادِ അടിയാൻമാരോട്

---

ഐഹികമായ കാര്യങ്ങൾക്കുവേണ്ടി മാത്രം പ്രാർത്ഥിക്കുന്നവരും, ഐഹികവും പാരത്രികവുമായ നന്മകൾക്ക് വേണ്ടി പ്രാർത്ഥിക്കുന്നവരുമായ രണ്ട് തരം ആളുകളെക്കുറിച്ച് പ്രസ്താവിച്ചശേഷം, അതുപോലെയുള്ള വേറെ രണ്ട് തരം ആളുകളെയും അവരുടെ സ്വഭാവങ്ങളെയും സംബന്ധിച്ചാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. ഒരു കൂട്ടർകപടന്മാരും ദുഷ്ട മന:സ്ഥിതിക്കാരും, മറ്റേവർ നിഷ്കളങ്കരും വിശിഷ്ട മന:സ്ഥിതിക്കാരുമാകുന്നു.

ഇങ്ങനെ രണ്ടുതരം മനുഷ്യരെപ്പറ്റിയാണ് ഈ വചനങ്ങളിൽ പ്രസ്താവിച്ചിരിക്കുന്നത്. ഒന്നാമത്തെ തരക്കാരെപ്പറ്റി പറഞ്ഞതിന്റെ സാരം: ആകർഷകവും, മധുരമയവുമായ സംസാരം. കേൾക്കുന്നവർക്ക് കൗതുകവും ആശ്ചര്യവും തോന്നിപ്പോകും. തങ്ങളുടെ ആത്മാർത്ഥതയും ശുദ്ധതയും സ്ഥാപിക്കുവാൻവേണ്ടി അല്ലാഹുവിന്റെ നാമം ഇടക്കിടെ അവർ ഉപയോഗപ്പെടുത്തുകയും അവനെ സാക്ഷ്യപ്പെടുത്തുകയും ചെയ്യും. യഥാർത്ഥത്തിൽ സത്യത്തോടും സത്യത്തിന്റെ കക്ഷിയോടും കടുത്ത ശത്രുതയും വൈരാഗ്യവുമാണ് അവരുടെ ഉള്ളിലുള്ളത്. കുതർക്കവും വഴക്കും കൂടുന്നതിൽ നിപുണൻമാരുമായിരിക്കും. സംസാര രംഗത്തുനിന്ന് മാറി കർമ രംഗത്ത് വന്നാലാകട്ടെ, നാട്ടിൽ കുഴപ്പത്തിന്റെയും നാശത്തിന്റെയും മാർഗങ്ങളിലായിരിക്കും അവരുടെ യത്നവും ശ്രദ്ധയും. ഉൽപന്നങ്ങൾ നശിപ്പിക്കുക, സമാധാന ജീവിതം താറുമാറാക്കുക മുതലായ അക്രമപ്രവർത്തനങ്ങളിൽ ഏർപ്പെടുകയും ചെയ്യും. ഇതെല്ലാം കാണുമ്പോൾ, ആരെങ്കിലും അവരോട് അല്ലാഹുവിനെ സൂക്ഷിക്കണം, ഇതൊന്നും അവൻ ഇഷ്ടപ്പെടാത്തതാണ് എന്നൊക്കെ പറഞ്ഞാൽ അതിലേക്ക് ചെവി കൊടുക്കയില്ലെന്ന് മാത്രമല്ല, നേരെ മറിച്ച് അഹങ്കാരവും രോഷവും പിടികൂടുകയും, കൂടുതൽ തോന്നിയവാസവും ധിക്കാരവും പ്രവർത്തിക്കുവാൻ തങ്ങളുടെ ഊക്കും പ്രതാപവും അവരെ പ്രേരിപ്പിക്കു

കയുമായിരിക്കും ചെയ്യുക. ഇങ്ങനെയുള്ളവരെ ഗുണദോഷിച്ചിട്ടോ, ഉപദേശിച്ചിട്ടോ ഫല മില്ല. അവരെ ഒതുക്കുവാൻ അല്ലാഹു നേരത്തെത്തന്നെ ഒരുക്കിവെച്ചിട്ടുണ്ട്- നരകം! അതുമതി അവർക്ക്! അവിടെ എത്തുമ്പോൾ അവരുടെ ഈ ഊക്കും ധിക്കാരവുമൊന്നും കാണുകയില്ല. എന്നൊക്കെയാണ് ഇത്തരക്കാരെപ്പറ്റി പറഞ്ഞതിന്റെ സാരം. നന്നേ ചുരുക്കം വാക്കുകളിലായി അവരോട് ചെയ്ത ഈ താക്കീതിന്റെ ഗൗരവം ഒന്നാലോ ചിച്ചു നോക്കുക!

അക്കാലത്തുള്ള കപടവിശ്വാസികളെ അല്ലെങ്കിൽ അവരിൽപെട്ട ചിലരെപ്പറ്റിയാണ് ഈ വിവരണമെന്നും അവരുടെ കാര്യത്തിലാണ് ഇതിന്റെ അവതരണമെന്നും വ്യാഖ്യാ താക്കളിൽ ചിലരൊക്കെ പ്രസ്താവിച്ചു കാണാമെങ്കിലും– ക്വത്താദഃ, മുജാഹിദ്, റബീഉ് (റ) മുതലായവർ പ്രസ്താവിച്ചതുപോലെ– സത്യവിശ്വാസികളിലാകട്ടെ, കപടവിശ്വാ സികളിലാകട്ടെ, ഈ സ്വഭാവക്കാരായ എല്ലാവരെയും സംബന്ധിക്കുന്നതാണിത് എന്നത്രെ ശരിയായ അഭിപ്രായം. ഇത്തരക്കാർ താരതമ്യേന എല്ലാ കാലത്തും സുലഭ മാണല്ലോ. നമ്മുടെ ഇക്കാലത്ത് വിശേഷിച്ചും. وَإِذَا تَوَلَّىٰ എന്ന വാക്കിന് 'തിരിഞ്ഞു പോയാൽ' എന്നും 'അധികാരം ലഭിച്ചാൽ' എന്നും അർത്ഥം വരാവുന്നതാണ്. ഒന്നാ മത്തെ അർത്ഥപ്രകാരം അവർ സംസാരരംഗത്തുനിന്ന് വിട്ടുമാറിയാൽ എന്നും, രണ്ടാ മത്തെ അർത്ഥപ്രകാരം അവർക്ക് നാട്ടിൽ വല്ല അധികാരമോ സ്വാധീനമോ കൈവ ന്നാൽ എന്നും ഉദ്ദേശ്യമായിരിക്കും. ഒന്നാമത്തെ അർത്ഥത്തെ ആസ്പദമാക്കിയാണ് മുക ളിൽ കണ്ട വിവരണം. വാചകഘടന നോക്കുമ്പോൾ അതിനാണ് മുൻതൂക്കം കാണുന്ന ത്. രണ്ടാമത്തെ അർത്ഥമാണ് ക്വുർആൻ വ്യാഖ്യാതാക്കളിൽ ഒരു വിഭാഗം സ്വീകരിച്ചി രിക്കുന്നത്. ഇതനുസരിച്ച് ആശയം കൂടുതൽ വ്യക്തവുമാണ്. യഥാർത്ഥ വിശ്വാസവും അല്ലാഹുവിനെക്കുറിച്ചുള്ള ഭയഭക്തിയും മനസ്സിൽ തീണ്ടാത്തവർക്ക് അധികാരവും സ്വാധീനവും കിട്ടിയാലുണ്ടാകുന്ന ചെയ്തികളെപ്പറ്റി അല്ലാഹു നൽകിയ ആ വിവരണം അക്ഷരാർത്ഥത്തിൽ നാം കണ്ടും അനുഭവിച്ചും കൊണ്ടിരിക്കുകയാണല്ലോ.

രണ്ടാമത്തെ തരക്കാരെപ്പറ്റി അല്ലാഹു അധികം വിശദീകരിച്ചിട്ടില്ല. വിശദീകരണം കൂടാതെത്തന്നെ അവരെപ്പറ്റി മനസ്സിലാക്കാവുന്നതാണ് താനും. അല്ലാഹുവിന്റെ പ്രീതിയും പൊരുത്തപ്പാടുമാണ് അവരുടെ ഏക ലക്ഷ്യം. അതിനായി ഏത് ത്യാഗവും വരിക്കുവാൻ അവർ തയ്യാറാണ്. ധനം, പ്രതാപം മുതലായവ മാത്രമല്ല, സ്വന്തം ആത്മാ വിനെപ്പോലും അതിന് വേണ്ടി ബലി കഴിക്കുവാൻ അവർ ഒരുക്കമാണ്. എന്നിരിക്കെ, അവരുടെ വാക്കും പ്രവൃത്തിയും അതിനനുസരിച്ചായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. ഇതിനൊരു ഉദാഹരണമായി സ്വുഹൈബ് (റ)ന്റെ (*) സംഭവം ക്വുർആൻ വ്യാഖ്യാതാ ക്കൾ എടുത്ത് കാണിക്കുന്നു. അദ്ദേഹത്തിന്റെ കാര്യത്തിലാണ് ഈ വചനം അവതരിച്ച തെന്നും ചിലർ പ്രസ്താവിച്ചിരിക്കുന്നു. അവതരണ കാരണം ഏതായാലും അതിലെ ഉള്ളടക്കം അദ്ദേഹത്തിനുമാത്രം ബാധകമായതല്ല പൊതുവെ ബാധകമാണ് – എന്ന

---

***(*) സ്വുഹൈബ് ( صُحَيْب ) സ്വതവേ ഇറാക്വുകാരനായിരുന്നു. ചെറുപ്പകാലത്ത് ഒരു യുദ്ധത്തിൽ റോമാക്കാർ അദ്ദേഹത്തെ പിടിച്ചു അടിമയാക്കിക്കൊണ്ടുപോയി. കാലക്രമത്തിൽ അദ്ദേഹം മക്കയിൽ വന്ന് താമസമാക്കി വ്യാപാരം വഴി കുറേ സമ്പാ ദിച്ചു. ഇസ്‌ലാമിൽ ആദ്യമായി വിശ്വസിച്ച പൂർവ്വ വിശ്വാസികളിൽ ഒരാളായ അദ്ദേ ഹത്തിന് നാട്ടിൽ ഉറ്റവരാരുമില്ലാത്തതുകൊണ്ട് ക്വുറൈശി മുശ്‌രിക്കുകളിൽ നിന്ന് വളരെ കൂടുതൽ മർദ്ദനങ്ങൾ അനുഭവിക്കേണ്ടതായി വന്നിരുന്നു.***

തിൽ സംശയമില്ല. സ്വുഹൈബ് (റ) ഹിജ്‌റഃക്ക് ഒരുങ്ങിയപ്പോൾ, ഖുറൈശികൾ അദ്ദേഹത്തെ തടഞ്ഞു. നീ ഒരു ദരിദ്രനായിക്കൊണ്ട് ഈ നാട്ടിൽ വന്ന് ഇവിടെ വെച്ച് സമ്പാദിച്ച സ്വത്തുക്കളുമായി നാടുവിടാൻ ഞങ്ങൾ സമ്മതിക്കുകയില്ലെന്ന് അവർ ശഠിച്ചു. വേണമെങ്കിൽ സ്വന്തം ദേഹവുമായി പോകാം. അമ്പെയ്ത്തിലും മറ്റും വിദഗ്ധനായിരുന്ന അദ്ദേഹം അവരുമായി ഒരു സംഘട്ടനത്തിനൊരുങ്ങാതെ, തന്റെ സ്വത്തുക്കളത്രയും മക്കയിൽ വിട്ടേച്ചുകൊണ്ട് മദീനായിലേക്ക് യാത്ര പോയി. ഈ വിവരം അറിഞ്ഞപ്പോൾ നബിﷺ പറഞ്ഞു: 'സ്വുഹൈബ് ലാഭം നേടി! സ്വുഹൈബിന്റെ കച്ചവടം ലാഭത്തിലായി!' ഇതാണാസംഭവം. ആദ്യത്തെ തരക്കാരെപ്പറ്റി 'അവർക്ക് ജഹന്നം മതി' എന്നാണ് അല്ലാഹു പറഞ്ഞതെങ്കിൽ ഈ വിഭാഗക്കാർക്ക് ലഭിക്കുന്ന നേട്ടത്തെപ്പറ്റി പറഞ്ഞത് وَاللَّهُ رَءُوفٌ بِالْعِبَادِ (അല്ലാഹു അടിയാൻമാരെപ്പറ്റി കൃപയുള്ളവനാണ്) എന്നത്രെ. ജീവിതമത്രയും അല്ലാഹുവിന്റെ പ്രീതിക്കായി നീക്കിവെച്ച ഇവർക്ക് ഇതിലധികം വലിയൊരു വാഗ്ദാനം വേറെ പ്രതീക്ഷിക്കേണ്ടതുണ്ടോ?!

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱدْخُلُوا۟ فِى ٱلسِّلْمِ كَآفَّةً وَلَا تَتَّبِعُوا۟ خُطُوَٰتِ ٱلشَّيْطَـٰنِ ۚ إِنَّهُۥ لَكُمْ عَدُوٌّ مُّبِينٌ ﴿٢٠٨﴾

**《208》 ഹേ, വിശ്വസിച്ചവരേ, നിങ്ങൾ മുഴുവനുമായി സമാധാനത്തിൽ [ഇസ്‌ലാമിൽ] പ്രവേശിക്കുവിൻ, നിങ്ങൾ പിശാചിന്റെ കാലടികളെ പിൻപറ്റുകയും ചെയ്യരുത്. നിശ്ചയമായും അവൻ നിങ്ങൾക്ക് പ്രത്യക്ഷ ശത്രുവാകുന്നു.**

فَإِن زَلَلْتُم مِّنۢ بَعْدِ مَا جَآءَتْكُمُ ٱلْبَيِّنَـٰتُ

**《209》 എന്നാൽ, നിങ്ങൾക്ക് വ്യക്തമായ തെളിവുകൾ വന്നുകിട്ടിയതിന് ശേഷം (പിന്നെയും) നിങ്ങൾ വഴുതിപ്പോകുകയാണെങ്കിൽ,**

فَٱعْلَمُوٓا۟ أَنَّ ٱللَّهَ عَزِيزٌ حَكِيمٌ ﴿٢٠٩﴾

**നിങ്ങൾ അറിഞ്ഞുകൊള്ളണം, അല്ലാഹു പ്രതാപശാലിയും, അഗാധജ്ഞനുമാണെന്ന്!**

---

《208》 يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ ادْخُلُوا നിങ്ങൾ പ്രവേശിക്കുവിൻ فِي السِّلْمِ സമാധാനത്തിൽ, കീഴൊതുക്കത്തിൽ, ഇസ്‌ലാമിൽ كَافَّةً മുഴുവനും, ആകമാനമായി وَلَاتَتَّبِعُوا നിങ്ങൾ പിൻപറ്റുകയും അരുത് خُطُوَاتِ കാലടികളെ, ചവിട്ടടികളെ الشَّيْطَانِ പിശാചിന്റെ إِنَّهُ لَكُمْ നിശ്ചയമായും അവൻ നിങ്ങൾക്ക് عَدُوٌّ ശത്രുവാകുന്നു مُبِينٌ പ്രത്യക്ഷമായ, തനി 《209》 فَإِنْ زَلَلْتُمْ എന്നി (എന്നാൽ) നിങ്ങൾ വഴുതിയെങ്കിൽ, ഇടറിയാൽ مِنْ بَعْدِ ശേഷമായി مَا جَاءَتْكُمُ നിങ്ങൾക്ക്‌വന്നതിന് الْبَيِّنَاتُ തെളിവുകൾ فَاعْلَمُوا നിങ്ങൾ അറിയുവിൻ أَنَّ اللَّهَ അല്ലാഹു (ആകുന്നു)

എന്ന് عَزِيزٌ പ്രതാപശാലി حَكِيمٌ അഗാധജ്ഞൻ

ഇസ്‌ലാമിലെ ചില നിയമനടപടികൾ അംഗീകരിക്കുകയും, മറ്റു ചിലത് അംഗീകരിക്കാതിരിക്കുകയും ചെയ്യാൻ പാടില്ലെന്നും, ഇസ്‌ലാമിൽ പ്രവേശിക്കുന്നത് അതിലെ മുഴുവൻ നടപടി ക്രമങ്ങളെയും സ്വീകരിച്ചുകൊണ്ടായിരിക്കണമെന്നും അല്ലാഹു സത്യവിശ്വാസികളെ വിളിച്ചു കൽപിക്കുന്നു. വേദക്കാരിൽപെട്ട ചിലർ ഇസ്‌ലാമിൽ വന്ന ശേഷവും അവരുടെ പഴയ ചില ആചാരങ്ങൾ വിട്ടേക്കുവാൻ മടിച്ചതിനെത്തുടർന്നാണ് ഈ കൽപനയുണ്ടായതെന്ന് പറയപ്പെടുന്നു. അത് ശരിയാണെങ്കിൽ, മേൽ പ്രസ്താവിച്ച തത്വത്തെ അത് കൂടുതൽ ബലപ്പെടുത്തുകയാണ് ചെയ്യുന്നത്. മതത്തിന്റെ ഏതാനും വശങ്ങളിൽ ഇസ്‌ലാമിക നിയമങ്ങൾ അനുഷ്ഠിക്കുകയും അതോടൊപ്പം സ്വാർത്ഥ താൽപര്യങ്ങളെയും കാര്യ ലാഭങ്ങളെയും മുൻനിറുത്തി മറ്റ് വശങ്ങളിൽ അനിസ്‌ലാമിക നിയമങ്ങളും തത്വങ്ങളും സ്വീകരിച്ചു വരുകയും ചെയ്യുന്നവർക്കെല്ലാം ബാധകമാണ് ഈ ക്ലപന. അങ്ങനെ ചെയ്യുന്നത് പിശാചിന്റെ കാലടികളെ പിൻപറ്റലാണെന്നും, അവൻ സത്യവിശ്വാസികളുടെ പരമ ശത്രുവാണെന്നും അല്ലാഹു താക്കീതും നൽകുന്നു. പിശാചിനെ അനുകൂലിക്കുന്നവരെ നരകത്തിനവകാശികളാക്കിത്തീർക്കുവാനല്ലാതെ അവൻ ശ്രദ്ധിക്കുകയില്ലല്ലോ. إِنَّمَا يَدْعُو حِزْبَهُ لِيَكُونُوا مِنْ أَصْحَابِ السَّعِيرِ (അവന്റെ കക്ഷിയെ അവർ നരകത്തിന്റെ ആൾക്കാരിൽപെട്ടവരായിരിക്കുവാൻ മാത്രമേ അവൻ ക്ഷണിക്കുകയുള്ളൂ.)

സത്യം ഇന്നതാണ്, ഇസ്‌ലാമിലെ നിയമ നടപടി ഇന്നതാണ് എന്നൊക്കെ വ്യക്തമായ അറിവ് കിട്ടിയിട്ട് പിന്നെയും നേർമാർഗം വിട്ട് കാൽ വഴുതിപ്പോകുന്നവർക്ക് നീതിയുക്തമായ ശിക്ഷ കിട്ടുമെന്നും, അതിൽ നിന്ന് രക്ഷപ്പെടുവാനോ, രക്ഷപ്പെടുത്തുവാനോ ആർക്കും സാധ്യമല്ലെന്നും രണ്ടാമതും ഒരു താക്കീതാണ് രണ്ടാമത്തെ വചനത്തിൽ കാണുന്നത്. سِلْم (സിൽമ്) എന്ന വാക്കിന് 'കീഴൊതുക്കം, സമാധാനം, അനുസരണം' എന്നൊക്കെയാണ് വാക്കർത്ഥം. ഇവയിൽ ഏത് അർത്ഥം എടുത്താലും അതിന്റെ വ്യാഖ്യാനം പര്യവസാനിക്കുന്നത് ഇസ്‌ലാം എന്നതിൽ തന്നെയായിരിക്കും. അതുകൊണ്ടാണ് പലരും അതിന് ഇസ്‌ലാം എന്നർത്ഥം കൽപിച്ചുകാണുന്നതും.

هَلْ يَنظُرُونَ إِلَّآ أَن يَأْتِيَهُمُ ٱللَّهُ فِى ظُلَلٍ مِّنَ ٱلْغَمَامِ وَٱلْمَلَٰٓئِكَةُ وَقُضِىَ ٱلْأَمْرُ ۚ وَإِلَى ٱللَّهِ تُرْجَعُ ٱلْأُمُورُ ﴿٢١٠﴾

**﴿210﴾ അവർ നോക്കി (കാത്തു) കൊണ്ടിരിക്കുന്നുവോ? അവരുടെ അടുക്കൽ മേഘത്തണലുകളിലായി അല്ലാഹുവും, മലക്കുകളും വരുന്നതിനെയല്ലാതെ! കാര്യം തീരുമാനം ചെയ്യപ്പെടുകയും ചെയ്തിരിക്കുന്നു. അല്ലാഹുവിങ്കലേക്കത്രെ കാര്യങ്ങൾ മടക്കപ്പെടുന്നത്.**

﴿210﴾ هَلْ يَنظُرُونَ അവർ നോക്കുന്നുവോ, കാത്തിരിക്കുന്നോ إِلاَّ أَنْ يَأْتِيَهُمُ അവർക്ക് വരുന്നതിനെയല്ലാതെ اللَّهُ അല്ലാഹു فِي ظُلَلٍ തണലുകളിൽ مِنَ الْغَمَامِ മേഘത്തിനാലുള്ള وَالْمَلاٰئِكَةُ മലക്കുകളും وَقُضِيَ വിധിക്ക(തീരുമാനിക്ക)പ്പെടുകയും ചെയ്തിരിക്കുന്നു الأَمْرُ കാര്യം وَإِلَى اللَّهِ അല്ലാഹുവിലേക്ക് (ത

ന്നെ) تُرْجَعُ മടക്കപ്പെടും, മടക്കപ്പെടുന്നു الأُمُورُ കാര്യങ്ങൾ

അല്ലാഹു മേഘത്തണലുകളിൽ വരുക എന്നതിന് ഒന്നിലധികം പ്രകാരത്തിൽ വ്യാഖ്യാനം നൽകപ്പെട്ടു കാണാം. ഖുർആനിലും നബി വാക്യങ്ങളിലും വന്നിട്ടുള്ള അല്ലാഹുവിന്റെ തീരുമാനങ്ങളെയും ഗുണ വിശേഷണങ്ങളെയും (اسمَاءالله و صفاتة) വ്യാഖ്യാനിക്കുന്നതിൽ പണ്ഡിതൻമാർക്കിടയിൽ അംഗീകരിക്കപ്പെട്ടുവന്നിട്ടുള്ള രണ്ട് വ്യത്യസ്ത നിലപാടുകളാണ് ഇതിന് കാരണം. അതിന്റെ ചുരുക്കം ഇതാണ്:

(1) അവക്ക് വ്യാഖ്യാനങ്ങളോ ഉപാധികളോ നൽകാതെ അവയുടെ ബാഹ്യാർത്ഥത്തിൽ നിന്ന് മനസ്സിലാകുന്നതുകൊണ്ട് മതിയാക്കുകയും, സാക്ഷാൽ ഉദ്ദേശ്യവും വ്യാഖ്യാനവും അല്ലാഹുവിനറിയാമെന്ന് വെച്ച് വിട്ടേക്കുകയും ചെയ്യുക. അവ ഉപയോഗിച്ച് സന്ദർഭങ്ങളിൽ നിന്ന് അടർത്തിയെടുത്തുകൊണ്ട് അവയെ കൈകാര്യം ചെയ്യാതെയും ഇരിക്കുക. ഇതാണ് മുൻഗാമികളായ മഹാൻമാർ സ്വീകരിച്ചുവന്ന നയം.

(2) അല്ലാഹുവിന്റെ മഹത്വത്തിനും പരിശുദ്ധതക്കും എതിരാവാത്ത വിധം സന്ദർഭത്തിനനുസരിച്ച് അർത്ഥ വ്യാഖ്യാനങ്ങൾ അവക്ക് നൽകുക. 'മുതകല്ലിമു'കളും (വിശ്വാസ ശാസ്ത്ര പണ്ഡിതൻമാരും) പിൻഗാമികളിൽ അധികപക്ഷവും സ്വീകരിച്ചുവരുന്ന മാർഗം ഇതാണ്. സാധാരണക്കാരെ സംബന്ധിച്ചിടത്തോളം ഇതാണ് കൂടുതൽ കരണീയമായി തോന്നുകയെങ്കിലും കൂടുതൽ സുരക്ഷിതവും, അല്ലാഹുവിന്റെ മഹിത മഹത്വത്തോട് കൂടുതൽ യോജിച്ചതും മുൻഗാമികളുടെ നയമത്രെ. ഈ വിഷയകമായി കുറേ കൂടി വിശദീകരണം ആലുഇംറാൻ, 7-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വരുന്നതാണ്. إن شاء الله

ഖിയാമത്തുനാളിൽ സൃഷ്ടികളെല്ലാം ഒരുമിച്ചുകൂട്ടപ്പെടുന്ന ആ 'മഹ്ശർ' മഹാ സമ്മേളനത്തിൽ എല്ലാവരും ദീർഘകാലം അങ്ങേഅറ്റം പരിഭ്രമത്തിലും ഭയത്തിലും മുഴുകിക്കൊണ്ടിരിക്കെ, തങ്ങളുടെ കാര്യത്തിൽ വല്ല തീരുമാനവും എടുക്കുവാൻ വേണ്ടി അല്ലാഹുവിനോട് ശുപാർശ ചെയ്യാനപേക്ഷിച്ചുകൊണ്ട് അവർ പ്രവാചകൻമാരിൽ പ്രധാനികളായ പലരെയും സമീപിക്കുമെന്നും, എല്ലാവരും ഓരോ കാരണം പറഞ്ഞ് അതിൽ നിന്ന് ഒഴിവാകുമെന്നും, ഒടുക്കം മുഹമ്മദ് നബി തിരുമേനിﷺ അല്ലാഹുവിനോട് അതിനായി അപേക്ഷിക്കുമെന്നും, ആ ശുപാർശ സ്വീകരിച്ചുകൊണ്ട് അല്ലാഹു സൃഷ്ടികളുടെ വിചാരണ നടത്തുമെന്നും പല ഹദീഥുകളിലും വന്നിട്ടുള്ളത് പ്രസിദ്ധമാകുന്നു. അക്കൂട്ടത്തിൽ, ഇബ്നു ജരീർ (റ) മുതലായ പലരും അബൂഹുറയ്റഃ (റ)യിൽനിന്ന് ഉദ്ധരിച്ച ഒരു ഹദീഥിൽ അല്ലാഹുവിന്റെയും മലക്കുകളുടെയും വരവിനെപ്പറ്റി പ്രസ്താവിച്ചതിന്റെ ചുരുക്കം ഇതാകുന്നു: '.....എന്നിട്ട് ഓരോ ആകാശവും പൊട്ടിപ്പിളർന്ന് അതിലെ മലക്കുകളെല്ലാം ഇറങ്ങിവരും. അങ്ങനെ, മേഘത്തണലുകളിലായി അല്ലാഹുവും മലക്കുകളും വരും. മലക്കുകൾ പലവിധം തസ്ബീഹു (സ്തോത്ര കീർത്തനം)കൾ ആലപിച്ചുകൊണ്ടിരിക്കും. അല്ലാഹു പറയും: 'ജിന്നുകളുടെയും, മനുഷ്യരുടെയും കൂട്ടമേ! നിങ്ങളെ സൃഷ്ടിച്ചത് മുതൽ ഇതുവരെ ഞാൻ നിങ്ങളോട് സംസാരിക്കാതിരുന്നുവെങ്കിലും നിങ്ങൾ പറയുന്നതും ചെയ്യുന്നതുമൊക്കെ ഞാൻ കേട്ടും കണ്ടും കൊണ്ടിരുന്നു. നിങ്ങളുടെ കർമങ്ങൾ രേഖപ്പെടുത്തിയ ഏടുകൾ ഇതാ. അതിൽ നന്മ കണ്ടെത്തുന്നവർ അല്ലാഹുവിനെ സ്തുതിച്ചുകൊള്ളട്ടെ. മറ്റു വല്ലതും കാണുന്നവർ അവരവരെത്തന്നെയല്ലാതെ കുറ്റപ്പെടുത്താതിരുന്നുകൊള്ളട്ടെ'. അങ്ങനെ, അല്ലാഹു സൃഷ്ടികൾക്കിടയിൽ തീരുമാനമെടുക്കും.'

ക്വിയാമത്ത് നാളിൽ അല്ലാഹു സൃഷ്ടികളുടെ വിചാരണക്ക് വരുന്ന സന്ദർഭത്തെ സൂചിപ്പിച്ചുകൊണ്ടാണ് ഇവിടെ പ്രസ്താവിച്ചതെന്നാണ് ഈ ഹദീഥിൽനിന്ന് മനസ്സിലാകുന്നത്. എന്നാൽ, മേഘത്തണൽ എന്ന് പറഞ്ഞത് എന്താണ്? എങ്ങനെയാണ്? എന്തുകൊണ്ട് മേഘത്തണലിൽ വരുന്നു? ഇതൊന്നും നമുക്കറിഞ്ഞുകൂടാ. അല്ലാഹുവിനറിയാം. അവൻ പറഞ്ഞതിൽ ഒന്നും കൂട്ടുകയോ കുറക്കുകയോ ചെയ്യാതെ നമുക്കത് വിശ്വസിക്കാം. അപ്പോൾ, ഈ വചനത്തിന്റെ താൽപര്യം ഇങ്ങനെയായിരിക്കും: അവർ- കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ച പ്രകാരം ഇസ്‌ലാമിൽ പരിപൂർണമായി പ്രവേശിക്കാതെ പിശാചിന്റെ കാലടികളെ പിൻപറ്റി പിഴച്ചുപോയവർ- വ്യക്തമായ തെളിവുകളിൽ നിന്ന് സത്യം മനസ്സിലാക്കി നേർമാർഗത്തിൽ ചരിക്കാത്ത പക്ഷം, മലക്കുകൾ സഹിതം അല്ലാഹു വന്ന് അവരുടെ വിചാരണ നടത്തി തീരുമാനമെടുക്കുന്ന ആ സന്ദർഭമല്ലാതെ, മറ്റെന്താണ് അവർക്ക് കാത്തിരിക്കുവാനുള്ളത്?! അതെ, മറ്റൊന്നും കാത്തിരിക്കുവാനില്ല. ആ സന്ദർഭം വന്നുകഴിഞ്ഞാൽ പിന്നെ അവർക്കൊട്ട് രക്ഷയുമില്ല.

'അല്ലാഹു വരുക' എന്നതിന്റെ ഉദ്ദേശ്യം, അല്ലാഹുവിന്റെ കൽപന- അല്ലെങ്കിൽ ശിക്ഷ- വരുക എന്നും മറ്റുമാണ് മേൽ പ്രസ്താവിച്ച രണ്ടാമത്തെ മാർഗം സ്വീകരിച്ചവരുടെ അഭിപ്രായം. മുമ്പ് ചില സമുദായങ്ങളിൽ ഇറങ്ങിയ ശിക്ഷയുടെ മുന്നോടിയായി അവർ ആദ്യം കണ്ടത് മേഘരൂപത്തിലുള്ള വസ്തുവായിരുന്നു. മഴ പെയ്യുമെന്ന സുപ്രതീക്ഷയോടെ അവർ സന്തോഷപ്പെട്ടുകൊണ്ടിരിക്കെയാണ് മലക്കുകൾ അവരിൽ മഹാശിക്ഷ വർഷിപ്പിച്ചത്. അതുപോലെയുള്ള വൻശിക്ഷ ഇവർക്കും സംഭവിക്കുവാൻ കാത്തിരിക്കുകയാണോ ഇവർ ചെയ്യുന്നത്?! എന്നിങ്ങനെയായിരിക്കും ഈ അഭിപ്രായപ്രകാരം ഏതാണ്ട് ആയത്തിന്റെ സാരം. രണ്ടായിരുന്നാലും, അവസരം മുഴുവൻ പാഴാക്കിക്കളഞ്ഞ ശേഷം, പിന്നീട് ഖേദിച്ചിട്ട് ഫലമില്ലാത്ത അവസരത്തിൽ ഖേദിക്കേണ്ടി വരുമെന്ന ശക്തിയായ ഒരു താക്കീതാണിത്.

وَقُضِيَ الأَمْرُ (കാര്യം തീരുമാനിക്കപ്പെടുകയും ചെയ്തിരിക്കുന്നു) എന്ന് പറഞ്ഞതിന്റെ താൽപര്യം, ഇന്ന കാര്യം ഇന്ന വിധമെന്നും, വിശ്വാസത്തിന്റെയും പ്രവർത്തനത്തിന്റെയും കാലം ഇന്നതാണെന്നും, പ്രതിഫലത്തിന്റെ സന്ദർഭം ഇന്നതാണെന്നുമൊക്കെ മുമ്പേ വ്യവസ്ഥപ്പെടുത്തി തീരുമാനിക്കപ്പെട്ടിരിക്കുന്നുവെന്നാകുന്നു. ഭൂത ക്രിയാരൂപത്തിലാണ് قُضِيَ എന്ന ക്രിയ ഉള്ളത് എന്ന നിലക്കാണ് ഇപ്പറഞ്ഞത്. 'തീരുമാനിക്കപ്പെടുകയും ചെയ്യും' എന്ന് ഭാവികാലരൂപത്തിലും അതിനർത്ഥം വന്നുകൂടാ എന്നില്ല. ചില വ്യാഖ്യാതാക്കൾ ഇങ്ങനെയാണതിന് അർത്ഥം കൽപിക്കുന്നതും. അപ്പോൾ ഉദ്ദേശ്യം കൂടുതൽ വ്യക്തവുമാണല്ലോ. സംഭവിക്കുമെന്ന് തിട്ടപ്പെട്ട കാര്യം ഭൂതകാലരൂപത്തിൽ വിവരിക്കുക ഭാഷയിൽ പതിവുള്ളതും, ക്വുർആനിൽ പലപ്പോഴും കാണപ്പെടാറുള്ളതുമാകുന്നു. എല്ലാം വ്യവസ്ഥ ചെയ്തുവെച്ച അല്ലാഹുവിങ്കലേക്ക് തന്നെയാണല്ലോ എല്ലാ കാര്യങ്ങളും ഒടുക്കം ചെന്നവസാനിക്കുന്നതും. (والى الله ترجع الامور)

## വിഭാഗം - 26

﴿211﴾ **(നബിയേ) ഇസ്റാഈൽ സന്തതികളോട് നീ ചോദി(ച്ചു നോ)ക്കുക: വ്യക്തമായ എത്ര ദൃഷ്ടാന്തമാണ് നാം അവർക്ക് നൽകിയിരിക്കു**

سَلْ بَنِيٓ إِسْرَٰٓءِيلَ كَمْ ءَاتَيْنَٰهُم مِّنْ ءَايَةٍۭ بَيِّنَةٍ ۗ وَمَن يُبَدِّلْ نِعْمَةَ ٱللَّهِ مِنۢ

بَعۡدِ مَا جَآءَتۡهُ فَإِنَّ ٱللَّهَ شَدِيدُ ٱلۡعِقَابِ ﴿٢١١﴾

ന്നത്?! ആരെങ്കിലും അല്ലാഹുവിന്റെ അനുഗ്രഹം തനിക്ക് വന്നതിനു ശേഷം അതിനെ മാറ്റി മറിക്കുന്ന പക്ഷം, നിശ്ചയമായും, അല്ലാഹു കഠിനമായി ശിക്ഷാ നടപടി എടുക്കുന്നവനാകുന്നു.

زُيِّنَ لِلَّذِينَ كَفَرُواْ ٱلۡحَيَوٰةُ ٱلدُّنۡيَا وَيَسۡخَرُونَ مِنَ ٱلَّذِينَ ءَامَنُواْۘ وَٱلَّذِينَ ٱتَّقَوۡاْ فَوۡقَهُمۡ يَوۡمَ ٱلۡقِيَٰمَةِۗ وَٱللَّهُ يَرۡزُقُ مَن يَشَآءُ بِغَيۡرِ حِسَابٖ ﴿٢١٢﴾

《212》 അവിശ്വസിച്ചിട്ടുള്ളവർക്ക് ഐഹികജീവിതം ഭംഗിയാക്കപ്പെട്ടിരിക്കുന്നു. വിശ്വസിച്ചവരെപ്പറ്റി അവർ പരിഹസിക്കുകയും ചെയ്യുന്നതാണ്, സൂക്ഷ്മത പാലിച്ചവരാകട്ടെ, ഖിയാമത്തുനാളിൽ അവരുടെ മീതെയുമായിരിക്കും. അല്ലാഹു, അവൻ ഉദ്ദേശിക്കുന്നവർക്ക് കണക്കില്ലാതെ നൽകുകയും ചെയ്യും.

---

《211》 سَلْ നീ ചോദിക്കുക بَنِيٓ إِسۡرَٰٓءِيلَ ഇസ്റാഈൽ സന്തതികളോട് كَمْ എത്ര(യധികം) آتَيْنَاهُم അവർക്ക് നാം നൽകിയിരിക്കുന്നു مِنْ آيَةٍ ദൃഷ്ടാന്തമായിട്ട് بَيِّنَةٍ വ്യക്തമായ, തെളിവായ وَمَنْ يُبَدِّلْ ആരെങ്കിലും പകരമാക്കിയാൽ, മാറ്റിമറിച്ചെങ്കിൽ نِعْمَةَ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹത്തെ مِنْ بَعْدِ ശേഷം, ശേഷമായി مَا جَاءَتْهُ അതവന്ന് വന്നതിന് فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു شَدِيدُ കഠിനമായവനാണ് الْعِقَابِ ശിക്ഷാനടപടി 《212》 زُيِّنَ ഭംഗിയാക്കപ്പെട്ടിരിക്കുന്നു, അലങ്കാരമാക്കപ്പെട്ട لِلَّذِينَ യാതൊരുവർക്ക് كَفَرُوا അവർ അവിശ്വസിച്ചു الْحَيَاةُ الدُّنْيَا ഐഹികജീവിതം وَيَسْخَرُونَ അവർ പരിഹസിക്കുകയും ചെയ്യും مِنَ الَّذِينَ آمَنُوا വിശ്വസിച്ചവരെ وَالَّذِينَ اتَّقَوْا സൂക്ഷ്മത പാലിച്ചവരാകട്ടെ فَوْقَهُمْ അവരുടെ മീതെയായിരിക്കും يَوْمَ الْقِيَامَةِ ഖിയാമത്തുനാളിൽ وَاللَّهُ يَرْزُقُ അല്ലാഹു നൽകും مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് بِغَيْرِ حِسَابٍ കണക്കില്ലാതെ

---

ഇസ്റാഈല്യർക്ക് സുവ്യക്തങ്ങളായ എത്രയോ ദൃഷ്ടാന്തങ്ങൾ കാണിച്ചുകൊടുത്തുകൊണ്ട് അല്ലാഹു അവരെ അനുഗ്രഹിച്ചിട്ടുണ്ട്. അവക്ക് നന്ദി കാണിക്കുന്നതിന് പകരം അവർ നന്ദികേട് കാണിക്കുകയാണ് ചെയ്തത്. അതിന് തക്കതായ കഠിനശിക്ഷ അല്ലാഹു നൽകാതിരിക്കുകയില്ല. അതുപോലെ സത്യവിശ്വാസികൾ ആയിത്തീരരുത് എന്നത്രെ ആദ്യത്തെ വചനത്തിന്റെ താൽപര്യം. സത്യനിഷേധികൾ സത്യവിശ്വാസം സ്വീകരിക്കാതിരിക്കുവാൻ കാരണം അവർ ഐഹിക ജീവിതത്തിന്റെ മോടിയിൽ വഞ്ചിതരായതാണ്. അവരുടെ ഏകലക്ഷ്യം ഐഹിക സുഖസൗകര്യങ്ങളായിരിക്കും. അതുകൊണ്ട് സത്യവിശ്വാസികൾ സ്വാഭാവികമായും സുഖസൗകര്യങ്ങളിൽ അവരുടെ താഴേ

ക്കിടയിലായി കാണുന്നതിനെയും, സത്യത്തിന്റെ മാർഗത്തിൽ അവർ പരമാവധി പരിശ്രമിക്കുകയും ചിലവഴിക്കുകയും ചെയ്യുന്നതിനെയും സംബന്ധിച്ച് അവർ പരിഹസിച്ചുകൊണ്ടിരിക്കും. അത് വിലവെക്കരുത്, ഇഹത്തിലെ സ്ഥിതി എന്തായിരുന്നാലും ശരി, സത്യവിശ്വാസം സ്വീകരിക്കുകയും അല്ലാഹുവിന്റെ വിധിവിലക്കുകൾ സൂക്ഷിച്ച് ജീവിക്കുകയും ചെയ്തവരായിരിക്കും ക്വിയാമത്ത് നാളിൽ അവരെക്കാൾ മീതെക്കിടയിലുള്ളവർ. അതിനും പുറമെ, അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് അവൻ കണക്കില്ലാതെ അനുഗ്രഹങ്ങൾ നൽകുകയും ചെയ്യും എന്നൊക്കെയാണ് രണ്ടാമത്തെ വചനത്തിന്റെ സാരം.

كَانَ ٱلنَّاسُ أُمَّةً وَٰحِدَةً فَبَعَثَ ٱللَّهُ ٱلنَّبِيِّـۧنَ مُبَشِّرِينَ وَمُنذِرِينَ وَأَنزَلَ مَعَهُمُ ٱلْكِتَـٰبَ بِٱلْحَقِّ لِيَحْكُمَ بَيْنَ ٱلنَّاسِ فِيمَا ٱخْتَلَفُوا۟ فِيهِ ۚ وَمَا ٱخْتَلَفَ فِيهِ إِلَّا ٱلَّذِينَ أُوتُوهُ مِنۢ بَعْدِ مَا جَآءَتْهُمُ ٱلْبَيِّنَـٰتُ بَغْيًۢا بَيْنَهُمْ ۖ فَهَدَى ٱللَّهُ ٱلَّذِينَ ءَامَنُوا۟ لِمَا ٱخْتَلَفُوا۟ فِيهِ مِنَ ٱلْحَقِّ بِإِذْنِهِۦ ۗ وَٱللَّهُ يَهْدِى مَن يَشَآءُ إِلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿٢١٣﴾

**﴿213﴾ മനുഷ്യർ ഒരേ സമുദായമായിരുന്നു. അങ്ങനെ സന്തോഷ വാർത്ത അറിയിക്കുന്നവരും, താക്കീത് നൽകുന്നവരുമായി അല്ലാഹു നബിമാരെ നിയോഗി(ച്ച യ)ച്ചു. അവരോടൊപ്പം യഥാർത്ഥവുമായി വേദഗ്രന്ഥവും അവൻ അവതരിപ്പിച്ചു; മനുഷ്യർ യാതൊന്നിൽ ഭിന്നാഭിപ്രായത്തിലായോ അതിൽ അവർക്കിടയിൽ അത് വിധി കൽപിക്കുവാൻ വേണ്ടി, അത് നൽകപ്പെട്ടവരല്ലാതെ അതിൽ ഭിന്നാഭിപ്രായത്തിലായില്ലതാനും; (അതെ) അവർക്ക് (വ്യക്തമായ) തെളിവുകൾ വന്നു കിട്ടിയതിന് ശേഷം, അവർക്കിടയിലുള്ള സ്പർദ്ധ (അഥവാ ധിക്കാരം) നിമിത്തം. അപ്പോൾ, യാതൊന്നിൽ അവർ ഭിന്നാഭിപ്രായത്തിലായോ ആ യാഥാർത്ഥ്യത്തിലേക്ക് തന്റെ അനുമതി പ്രകാരം അല്ലാഹു വിശ്വസിച്ചവർക്ക് മാർഗദർശനം നൽകി. അല്ലാഹു അവൻ ഉദ്ദേശിക്കുന്നവർക്ക് (നേരെ) ചൊവ്വായ പാതയിലേക്ക് മാർഗദർശനം നൽകുന്നതാണ്.**

---

﴿213﴾ كَانَ النَّاسُ മനുഷ്യരായിരുന്നു أُمَّةً وَاحِدَةً ഒരേ സമുദായം فَبَعَثَ എന്നിട്ട് (അങ്ങനെ) അയച്ചു, നിയോഗിച്ചു اللَّهُ അല്ലാഹു النَّبِيِّينَ പ്രവാചകൻമാരെ مُبَشِّرِينَ സന്തോഷവാർത്ത അറിയിക്കുന്നവരായി وَمُنذِرِينَ താക്കീത് (മുന്നറിയിപ്പ്) നൽകുന്നവരായും وَأَنزَلَ അവതരിപ്പിക്കുകയും ചെയ്തു مَعَهُمُ അവരോടൊപ്പം الْكِتَابَ (വേദ)ഗ്രന്ഥം بِالْحَقِّ യാഥാർത്ഥ്യവുമായി, لِيَحْكُمَ അത് (അവൻ- അദ്ദേ

ഹം) വിധിക്കുവാൻ വേണ്ടി بَيْنَ النَّاسِ മനുഷ്യർക്കിടയിൽ فِيمَا യാതൊന്നിൽ اخْتَلَفُوا അവർ ഭിന്നിച്ചു (ഭിന്നാഭിപ്രായത്തിലായി), വ്യത്യാസപ്പെട്ടു فِيهِ അതിൽ وَمَا اخْتَلَفَ ഭിന്നിച്ചതുമില്ല فِيهِ അതിൽ إِلَّا الَّذِينَ യാതൊരുവരൊഴികെ أُوتُوهُ അവർക്കത് നൽകപ്പെട്ടു مِنْ بَعْدِ ശേഷം مَا جَاءَتْهُمُ അവർക്ക് വന്നതിന് الْبَيِّنَاتُ തെളിവുകൾ بَغْيًا സ്പർദ്ധ (അതിക്രമം- ധിക്കാരം- മാൽസര്യം- അസൂയ) നിമിത്തം بَيْنَهُمْ അവർക്കിടയിൽ فَهَدَى اللَّهُ അപ്പോൾ അല്ലാഹു മാർഗദർശനം നൽകി, الَّذِينَ آمَنُوا വിശ്വസിച്ചവരെ لِمَا യാതൊന്നിലേക്ക് اخْتَلَفُوا فِيهِ അതിൽ അവർ ഭിന്നിച്ചിരിക്കുന്നു مِنَ الْحَقِّ യാഥാർത്ഥ്യത്തിൽനിന്നും, യഥാർത്ഥമാകുന്ന بِإِذْنِهِ അവന്റെ അനുമതി (സമ്മത) പ്രകാരം, അനുവാദംകൊണ്ട് وَاللَّهُ يَهْدِي അല്ലാഹു മാർഗദർശനം നൽകുന്നു, വഴി കാട്ടുന്നു, ചേർക്കുന്നു مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ إِلَىٰ صِرَاطٍ പാതയിലേക്ക് مُسْتَقِيمٍ നേരെയുള്ള, ചൊവ്വായ

മനുഷ്യസമുദായം അതിന്റെ ആരംഭം മുതൽ നേരായ മാർഗത്തിലൂടെയാണ് ചരിച്ചുകൊണ്ടിരുന്നത്. ഭിന്നിപ്പോ പിളർപ്പോ ഉണ്ടായിരുന്നില്ല. ക്രമേണ അഭിപ്രായ ഭിന്നതകളും പിളർപ്പുകളുമായി. അപ്പോൾ അല്ലാഹു നബിമാരെയും വേദഗ്രന്ഥങ്ങളെയും അയച്ചുഭിന്നിപ്പുള്ള വിഷയങ്ങളുടെ യഥാർത്ഥം മനസ്സിലാക്കിക്കൊടുത്തു. എന്നിട്ടും ഭിന്നിച്ചവർ അവരുടെ ധിക്കാരവും, സ്പർദ്ധയും കൈവിടാതെ അതിൽ തന്നെ ശഠിച്ചു നിൽക്കുകയാണ് ചെയ്തത്. വ്യക്തമായ തെളിവുകൾ ലഭിക്കാതെ ആരും ഭിന്നിപ്പിൽ ഉറച്ചു നിൽക്കേണ്ടി വന്നിട്ടില്ല. എന്നാൽ, സത്യം മനസ്സിലാക്കി അതിൽ വിശ്വസിക്കുവാൻ തയ്യാറായവർക്ക് അതുവഴി സൻമാർഗം പ്രാപിക്കുവാനുള്ള ഭാഗ്യം അല്ലാഹു കൊടുത്തു. അവരെ അവൻ നേർവഴിയിലാക്കിത്തീർത്തു.

സൂറത്തു യൂനുസിൽ അല്ലാഹു പറയുന്നു: وَمَا كَانَ النَّاسُ إِلَّا أُمَّةً وَاحِدَةً فَاخْتَلَفُوا (മനുഷ്യർ ഒരേ സമുദായമല്ലാതെ ആയിരുന്നില്ല. എന്നിട്ട് അവർ ഭിന്നിക്കുകയാണ് ചെയ്തത്. യൂനുസ്, 19.) ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി ഇബ്നു ജരീരും, ഹാകിമും (റ) ഉദ്ധരിക്കുന്നു: 'ആദമിനും, നൂഹിനും (അ) ഇടയിൽ പത്തുതലമുറയുണ്ടായിരുന്നു. എല്ലാവരും യഥാർത്ഥ ശരീഅത്തിൽ തന്നെയായിരുന്നു. എന്നിട്ട് അവർ ഭിന്നിച്ചു. അപ്പോൾ അല്ലാഹു നബിമാരെ സന്തോഷവാർത്ത അറിയിക്കുന്നവരായും, താക്കീത് നൽകുന്നവരായും കൊണ്ട് നിയോഗിച്ചയച്ചു.' ആദ്യകാലങ്ങളിൽ മനുഷ്യരെല്ലാം നേർമാർഗത്തിലായിരുന്നു, പിന്നീടാണ് അഭിപ്രായ ഭിന്നതകളുണ്ടായത്. അപ്പോഴാണ് അല്ലാഹു പ്രവാചകൻമാരെ അയച്ചുവന്നത് എന്ന് കാണിക്കുന്ന ചില രിവായത്തുകൾ അബുൽആലിയ:, ക്വത്താദഃ, മുജാഹിദ് (റ) എന്നിവരിൽനിന്ന് ഇബ്നു കഥീറും (റ) ഉദ്ധരിച്ചു കാണാം. അദ്ദേഹം ചൂണ്ടികാട്ടിയതുപോലെ, ആദ്യകാലത്ത് മനുഷ്യരെല്ലാം ആദം നബി(അ)യുടെ മതമാർഗം സ്വീകരിച്ചു വരുന്നവരായിരുന്നു. കുറേ കഴിഞ്ഞപ്പോൾ വിഗ്രഹാരാധന നിലവിൽ വന്നു. അപ്പോൾ അല്ലാഹു നൂഹ് നബി (അ)യെ റസൂലായി അയച്ചു അങ്ങനെ, അദ്ദേഹമാണ് അറിയപ്പെട്ടിടത്തോളം ഒന്നാമതായി അയക്കപ്പെട്ട റസൂൽ.

'ആരംഭകാലത്ത് മനുഷ്യന് ദൈവത്തെപ്പറ്റി ഒന്നും അറിഞ്ഞിരുന്നില്ല; ക്രമേണ ചില ശക്തികളെയും വസ്തുക്കളെയും ദൈവങ്ങളായി ഗണിച്ചു വന്നു; അവസാനമാണ് ദൈവ

വിശ്വാസത്തിലും ഏകദൈവ വിശ്വാസത്തിലും മനുഷ്യൻ എത്തിച്ചേർന്നത്.' എന്നും മറ്റുമൊക്കെ ചിലർ മനുഷ്യചരിത്രത്തെക്കുറിച്ച് ഊഹിച്ചു പറയാറുണ്ട്. ഇതുശരിയല്ലെന്നും നേരെമറിച്ചാണ് യഥാർത്ഥത്തിലുള്ളതെന്നും മേൽവിവരിച്ചതിൽ നിന്ന് വ്യക്തമാണല്ലോ.

أَمْ حَسِبْتُمْ أَن تَدْخُلُوا۟ ٱلْجَنَّةَ وَلَمَّا يَأْتِكُم مَّثَلُ ٱلَّذِينَ خَلَوْا۟ مِن قَبْلِكُم ۖ

**﴾214﴿ അതല്ല, (ഒരുപക്ഷേ) നിങ്ങൾക്ക് സ്വർഗത്തിൽ പ്രവേശിക്കാമെന്ന് നിങ്ങൾ ഗണിച്ചിരിക്കുന്നുവോ? നിങ്ങളുടെ മുമ്പ് കഴിഞ്ഞുപോയിട്ടുള്ളവരുടെ മാതൃക നിങ്ങൾക്ക് വന്നുകഴിഞ്ഞിട്ടല്ലാതെ!**

مَّسَّتْهُمُ ٱلْبَأْسَآءُ وَٱلضَّرَّآءُ وَزُلْزِلُوا۟ حَتَّىٰ يَقُولَ ٱلرَّسُولُ وَٱلَّذِينَ ءَامَنُوا۟ مَعَهُۥ مَتَىٰ نَصْرُ ٱللَّهِ ۗ

**അവർക്ക് വിഷമതയും, കഷ്ടതയും ബാധിക്കുകയുണ്ടായി. (മാത്രമല്ല) റസൂലും, അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരും 'അല്ലാഹുവിന്റെ സഹായം എപ്പോഴായിരിക്കും' എന്ന് പറയു(കപോലും ചെയ്യു)മാറ് അവർ കിടിലം കൊള്ളുകയും ചെയ്തു.**

أَلَآ إِنَّ نَصْرَ ٱللَّهِ قَرِيبٌ ﴿٢١٤﴾

**അല്ലാ (-അറിഞ്ഞേക്കുക)! നിശ്ചയമായും, അല്ലാഹുവിന്റെ സഹായം സമീപത്തുള്ളത് (തന്നെ) ആകുന്നു.**

---

﴾214﴿ أَمْ അതല്ല, അതോ حَسِبْتُمْ നിങ്ങൾ ഗണിച്ചു, ധരിച്ചു(വോ) أَنْ تَدْخُلُوا നിങ്ങൾ കടക്കുമെന്ന്, നിങ്ങൾക്ക് പ്രവേശിക്കാമെന്ന് الْجَنَّةَ സ്വർഗത്തിൽ وَلَمَّا يَأْتِكُمْ നിങ്ങൾക്ക് വന്നിട്ടുമില്ല, വരാതെ مَثَلُ الَّذِينَ യാതൊരു കൂട്ടരുടെ മാതൃക, മാതിരി خَلَوْا അവർ കഴിഞ്ഞുകടന്നു مِنْ قَبْلِكُمْ നിങ്ങളുടെ മുമ്പ് مَسَّتْهُمُ അവരെ സ്പർശിച്ചു, ബാധിച്ചു الْبَأْسَاءُ വിഷമത, ബുദ്ധിമുട്ട് وَالضَّرَّاءُ കഷ്ടപ്പാടും, ദുരിതവും وَزُلْزِلُوا അവർ വിറപ്പിക്കപ്പെടുകയും ചെയ്തു حَتَّى يَقُولَ പറയും വരെ, പറയുമാറ് الرَّسُولُ (ദൈവ) ദൂതൻ وَالَّذِينَ آمَنُوا വിശ്വസിച്ചവരും مَعَهُ അദ്ദേഹത്തോടൊപ്പം مَتَى എപ്പോഴാണ് نَصْرُ اللَّهِ അല്ലാഹുവിന്റെ സഹായം أَلَا അറിയുക, അല്ലാ إِنَّ نَصْرَ اللَّهِ നിശ്ചയമായും അല്ലാഹുവിന്റെ സഹായം قَرِيبٌ അടുത്തതാണ്; സമീപത്തുള്ളതാണ്

---

മുൻ കഴിഞ്ഞ പ്രവാചകൻമാരുടെ സമുദായങ്ങളിലും രോഗം, യുദ്ധം, ദാരിദ്ര്യം, ക്ഷാമം തുടങ്ങിയ ദുരിതങ്ങളും കഷ്ടപ്പാടുകളും ഉണ്ടായിട്ടുണ്ട്. സത്യനിഷേധികളുടെ ഭാഗത്തു നിന്നും സത്യവിശ്വാസികൾ വളരെയേറെ മർദ്ദനങ്ങളും, ആക്രമണങ്ങളും,

യാതനകളും അനുഭവിക്കേണ്ടിയും വന്നിട്ടുണ്ട്. സഹിക്കവയ്യാതെ ഭയവിഹ്വലരായിത്തീരുകയും, പേടിച്ച് വിറക്കുകയും ചെയ്തുകൊണ്ട് 'എപ്പോഴാണ് എനി നമുക്ക് അല്ലാഹുവിങ്കൽ നിന്നുള്ള സഹായം വന്നെത്തുക- നമുക്ക് സഹിക്കവയ്യാതായല്ലോ.....' എന്നൊക്കെ സമുദായങ്ങളിലുണ്ടായിരുന്ന റസൂലുകളും അവരോടൊപ്പമുള്ള സത്യവിശ്വാസികളും സങ്കടപ്പെടുകപോലും ഉണ്ടായിട്ടുണ്ട്. അത്രയും കടുത്ത പരീക്ഷണങ്ങൾക്ക് അവർ വിധേയരായിരുന്നു. സത്യത്തിന്റെ മാർഗത്തിൽ അങ്ങനെയുള്ള ചില പരീക്ഷണങ്ങൾക്ക് നിങ്ങളും വിധേയരാകേണ്ടി വരും. അതൊന്നും കൂടാതെ, സത്യവിശ്വാസം സ്വീകരിച്ച് കഴിയുമ്പോഴേക്കും സ്വർഗത്തിൽ കടന്നുകളയാമെന്ന് നിങ്ങൾ കണക്കുകൂട്ടുന്നുണ്ടെങ്കിൽ അത് ശരിയല്ല എന്ന് അല്ലാഹു സത്യവിശ്വാസികളെ ഉണർത്തുകയാണ്. അങ്ങനെയുള്ള പരീക്ഷണ ഘട്ടങ്ങളുടെ പിന്നാലെത്തന്നെ അല്ലാഹുവിന്റെ സഹായവും ഉണ്ടായിരിക്കും, അത് വളരെ വിദൂരമൊന്നുമല്ല, അതിന്റെ സമയമാകുമ്പോൾ ലഭിക്കത്തക്ക വണ്ണം സമീപത്തുതന്നെയുണ്ട് എന്നൊക്കെ അവരെ സമാശ്വസിപ്പിക്കുകയും ചെയ്യുന്നു. ഈ വചനത്തിലടങ്ങിയ ആശയം സൂ:അൻകബൂത്ത്, 2,3 വചനങ്ങളിലും മറ്റുമായി അല്ലാഹു വേറെ സ്ഥലത്തും വ്യക്തമാക്കിയിരിക്കുന്നത് കാണാം.

ഖബ്ബാബുബ്നുൽ അറത്ത് (റ)ൽ നിന്നുള്ള ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു: 'അല്ലാഹുവിന്റെ റസൂലിനോട് അങ്ങുന്ന് ഞങ്ങൾക്ക് വേണ്ടി സഹായം തേടുന്നില്ലേ, ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുന്നില്ലേ എന്നിങ്ങനെ ഞങ്ങൾ പറയുകയുണ്ടായി. അപ്പോൾ അവിടുന്ന് പറഞ്ഞു: നിങ്ങളുടെ മുമ്പുണ്ടായിരുന്നവരിൽ, ഒരാളുടെ തലയുടെ മൂർദ്ധാവിൽ ഈർച്ചവാൾ വെച്ച് അയാളുടെ കാലടി വരെ പൊളിക്കപ്പെടുമായിരുന്നു. എന്നിട്ടതും അത് അയാളെ അയാളുടെ മതത്തിൽ നിന്ന് തിരിച്ചുകളയുമായിരുന്നില്ല. ഇരുമ്പിന്റെ ചീർപ്പുകൊണ്ട് ഒരാളുടെ മാംസം എല്ലിൽ നിന്നും ഈർന്നെടുക്കപ്പെടുമായിരുന്നു. അതും അയാളുടെ മതത്തിൽ നിന്ന് അയാളെ തിരിച്ചുകളയുമായിരുന്നില്ല. പിന്നീട് തിരുമേനി പറഞ്ഞു: നിശ്ചയമായും, അല്ലാഹു ഇക്കാര്യം പൂർത്തിയാക്കുക തന്നെ ചെയ്യും. ഒരു വാഹനക്കാരൻ സ്വൻആയിൽ നിന്ന് ഹദ്വറമൗത്തുവരെ അല്ലാഹുവിനെയും, ആടുകളെ സംബന്ധിച്ച് ചെന്നായകളെയും അല്ലാതെ മറ്റൊന്നും പേടിക്കുവാനില്ലാതെ യാത്ര ചെയ്തേക്കുകയും ചെയ്യും. പക്ഷേ, നിങ്ങൾ ധൃതികൂട്ടുകയാണ് ചെയ്യുന്നത്. (ബു.) (*)

يَسْـَٔلُونَكَ مَاذَا يُنفِقُونَ ۖ قُلْ مَآ أَنفَقْتُم مِّنْ خَيْرٍ فَلِلْوَٰلِدَيْنِ وَٱلْأَقْرَبِينَ وَٱلْيَتَـٰمَىٰ وَٱلْمَسَـٰكِينِ وَٱبْنِ

﴾215﴿ **(നബിയേ) അവർ നിന്നോട് ചോദിക്കുന്നു: എന്താണ് അവർ ചിലവഴിക്കേണ്ടത് എന്ന്, നീ പറയുക: നല്ലതായുള്ളതെന്ത് (തന്നെ) നിങ്ങൾ ചിലവഴിക്കുന്നുവോ അത്, മാതാപിതാക്കൾക്കും, അടുത്ത ബന്ധുക്കൾക്കും, അനാഥകൾക്കും,**

***(*) യമനിലെ ഒരു പ്രധാന പട്ടണമാണ് സ്വൻആഅ് (صنعاء) അവിടെനിന്ന് ഹദ്വറമൗത്തി (حَضَرَ مَوْت) ലേക്ക് പോകുന്നവർ അറേബ്യാ ഉപദ്വീപിന്റെ തെക്കേ തീരങ്ങളിലും അറബിക്കടലിന്റെ വടക്കേ കരയിലുമായി അനേകം മലമ്പ്രദേശങ്ങൾ താണ്ടിപോകേണ്ടതുണ്ട്.***

ٱلسَّبِيلِ ۗ وَمَا تَفۡعَلُواْ مِنۡ خَيۡرٖ فَإِنَّ ٱللَّهَ بِهِۦ عَلِيمٞ ﴿٢١٥﴾

**അഗതികൾക്കും, വഴിപോക്കനുമാണ് (വേണ്ടത്). നിങ്ങൾ നല്ലതായുള്ള തെന്ത് ചെയ്താലും നിശ്ചയമായും അല്ലാഹു അതിനെപ്പറ്റി അറിയുന്നവ നാകുന്നു.**

﴾215﴿ يَسۡـَٔلُونَكَ അവർ നിന്നോട് ചോദിക്കും, ചോദിക്കുന്നു مَاذَا എന്തൊന്ന് يُنفِقُونَ അവർ ചിലവഴിക്കും, ചിലവാക്കണം قُلۡ നീ പറയുക مَآ أَنفَقۡتُم നിങ്ങൾ എന്ത് ചിലവഴിച്ചുവോ, എന്ത് ചിലവഴിച്ചാലും مِّنۡ خَيۡرٖ നല്ലതായി, നല്ലതിൽ പെട്ട فَلِلۡوَٰلِدَيۡنِ (അത്) മാതാപിതാക്കൾക്കാണ് (വേണ്ടത്) وَٱلۡأَقۡرَبِينَ അടുത്തവർ (ബന്ധു കുടുംബ ങ്ങൾ)ക്കും وَٱلۡيَتَٰمَىٰ അനാഥകൾക്കും وَٱلۡمَسَٰكِينِ അഗതികൾക്കും, പാവങ്ങൾക്കും وَٱبۡنِ ٱلسَّبِيلِ വഴിപോക്കനും وَمَا تَفۡعَلُواْ നിങ്ങൾ എന്തു ചെയ്യുന്നുവോ مِنۡ خَيۡرٖ നല്ല തായിട്ട്, വല്ല നന്മയും فَإِنَّ ٱللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു بِهِۦ عَلِيمٞ അതിനെപ്പറ്റി അറിയുന്നവനാകുന്നു

എന്താണ് ചിലവഴിക്കേണ്ടത് എന്നതിനെക്കാൾ പ്രസക്തം എങ്ങനെയാണ് ചിലവ ഴിക്കേണ്ടത് എന്നുള്ളതാകുന്നു. എന്തെങ്കിലും നന്മ- പ്രയോജനം- ഉള്ള ഏത് വസ്തുവും ചിലവഴിക്കുവാൻ പറ്റിയത് തന്നെ. വൻ തുകയോ, വിലപിടിച്ചതോ തന്നെ ആയിരിക്കണമെന്നൊന്നുമില്ല. എന്നാൽ, ചിലവഴിക്കുമ്പോൾ മുൻഗണന നൽകേണ്ടത് മാതാപിതാക്കൾ, അടുത്ത കുടുംബങ്ങൾ, അനാഥകൾ, സാധുക്കൾ, സ്വദേശം വിട്ട് ബുദ്ധിമുട്ടുന്ന വഴിയാത്രക്കാർ എന്നിവർക്കൊക്കെയാകുന്നു. ദാനധർമങ്ങളിലെന്നല്ല, എല്ലാ തുറയിലുമുള്ള ഏത് നന്മയും വ്യഥാവിലായിപ്പോകുകയില്ല. എല്ലാം അല്ലാഹു അറിഞ്ഞും കണക്കുവെച്ചുംകൊണ്ടിരിക്കുന്നുണ്ട്. ഓരോന്നിനും അവൻ പ്രതിഫലം നൽകാതിരിക്കുകയില്ല എന്ന് സാരം. ധർമവിഷയങ്ങളിൽ ഏറ്റവും മുൻഗണന നൽകേ ണ്ടത് കൂടുതൽ ഉറ്റവർക്കും, കൂടുതൽ ബുദ്ധിമുട്ടുള്ളവർക്കുമാണെന്നുള്ള തത്വം ക്വുർ ആനിലും ഹദീഥിലും ആവർത്തിച്ചു പറയപ്പെട്ടിട്ടുള്ളതാണ്. മേൽ പറയപ്പെട്ടവർക്ക് ഉപ ജീവനത്തിന് വകയില്ലാതെ ബുദ്ധിമുട്ടുമ്പോൾ അത് നൽകൽ ഓരോരുത്തന്റെയും കഴി വനുസരിച്ച് ഒഴിച്ചുകൂടാത്ത കടമകൂടിയാകുന്നു.

كُتِبَ عَلَيۡكُمُ ٱلۡقِتَالُ وَهُوَ كُرۡهٞ لَّكُمۡۖ وَعَسَىٰٓ أَن تَكۡرَهُواْ شَيۡـٔٗا وَهُوَ خَيۡرٞ لَّكُمۡۖ وَعَسَىٰٓ أَن تُحِبُّواْ شَيۡـٔٗا وَهُوَ شَرّٞ لَّكُمۡۗ

**﴾216﴿ (സത്യവിശ്വാസികളേ) നിങ്ങളുടെ മേൽ യുദ്ധം നിയമിക്കപ്പെ ട്ടിരിക്കുന്നു. അതാവട്ടെ, നിങ്ങൾക്ക് (സ്വതവേ) ഒരു വെറുപ്പു(ള്ളതു)മാകു ന്നു. ഒരു കാര്യം നിങ്ങൾക്ക് (വാസ്ത വത്തിൽ) ഗുണകരമായിരിക്കെ, നിങ്ങൾക്കതിനോട് വെറുപ്പുണ്ടാ യേക്കാം; ഒരു കാര്യം നിങ്ങൾക്ക് (വാ സ്തവത്തിൽ) ദോഷകരമായിരിക്കെ നിങ്ങൾ അതിനെ ഇഷ്ടപ്പെടുകയും**

وَٱللَّهُ يَعْلَمُ وَأَنتُمْ لَا تَعْلَمُونَ ﴿٢١٦﴾

ചെയ്തേക്കാം. (യഥാർത്ഥം) അല്ലാഹു അറിയുന്നു; നിങ്ങൾക്ക് അറിയുകയില്ല.

﴾216﴿ كُتِبَ നിയമിക്ക(വിധിക്ക, രേഖപ്പെടുത്ത)പ്പെട്ടിരിക്കുന്നു عَلَيْكُمُ നിങ്ങളുടെ മേൽ الْقِتَالُ യുദ്ധം وَهُوَ അത്, അതാകട്ടെ كُرْهٌ അനിഷ്ടമാണ് لَكُمْ നിങ്ങൾക്ക് وَعَسَى ആയേക്കാവുന്നതുമാണ് أَنْ تَكْرَهُوا നിങ്ങൾ വെറുക്കുക شَيْئًا ഒരു കാര്യം, വസ്തു وَهُوَ അത്, അതാകട്ടെ خَيْرٌ لَكُمْ നിങ്ങൾക്ക് ഗുണം (നല്ലത്) ആയിരിക്കും وَعَسَى ആയേക്കുകയും ചെയ്യാം أَنْ تُحِبُّوا നിങ്ങൾ ഇഷ്ടപ്പെടുക شَيْئًا ഒരു കാര്യം وَهُوَ شَرٌّ അത് ദോഷവുമാണ്, മോശമാകുന്നു لَكُمْ നിങ്ങൾക്ക് وَاللَّهُ يَعْلَمُ അല്ലാഹു അറിയുന്നു وَأَنْتُمْ നിങ്ങൾ, നിങ്ങളാകട്ടെ لَا تَعْلَمُونَ അറിയുന്നതല്ല (താനും)

യുദ്ധം നിർബന്ധമാക്കിക്കൊണ്ടുള്ള കൽപനയാണിത്. യുദ്ധം മൂലം പലതരം ഞെരുക്കങ്ങളും ബുദ്ധിമുട്ടുകളുമുണ്ടാകുന്നതുകൊണ്ട് അതിനോട് നിങ്ങൾക്ക് വെറുപ്പും, അനിഷ്ടവും ഉണ്ടാകുന്നത് സ്വാഭാവികമാണ്. തൽക്കാലം ചില ദോഷങ്ങൾ അത് മൂലം ഉണ്ടായേക്കുമെങ്കിലും ഇസ്‌ലാമിന്റെയും മുസ്‌ലിംകളുടെയും രക്ഷക്കും അഭിവൃദ്ധിക്കും അത്യാവശ്യമാണെന്ന് അല്ലാഹുവിനറിയാം. അതുകൊണ്ടാണതിന് കൽപിക്കുന്നത് എന്ന് അല്ലാഹു സത്യവിശ്വാസികളെ ഉൽബോധിപ്പിക്കുന്നു. ചില കാര്യങ്ങൾ പ്രത്യക്ഷത്തിൽ അനിഷ്ടമായിരിക്കുമെങ്കിലും യഥാർത്ഥത്തിൽ അവമൂലം പല നന്മയും ലഭിക്കുവാനുണ്ടായിരിക്കും. നേരെമറിച്ച് ചില കാര്യങ്ങൾ പ്രത്യക്ഷത്തിൽ വളരെ ഇഷ്ടപ്പെട്ടതും അഭികാമ്യവുമായിരിക്കുമെങ്കിലും യഥാർത്ഥത്തിൽ അവമൂലം പല ദോഷങ്ങളും ബാധിക്കുവാനുമുണ്ടായിരിക്കും. അതൊന്നും മനുഷ്യന് അറിയുവാൻ കഴിയുകയില്ല. അല്ലാഹുവിന്നേ അതറിയൂ. അതിനാൽ, അല്ലാഹുവിന്റെ വിധിവിലക്കുകൾ നിങ്ങളുടെ യഥാർത്ഥ നന്മയും ഭാവിഗുണവും കണക്കിലെടുത്ത് കൊണ്ടായിരിക്കുമെന്ന് നിങ്ങൾ മനസ്സിലാക്കുകയും, പൂർണമനസ്സോടെ അവ സ്വീകരിക്കുകയും വേണമെന്ന് കൂടി ഉണർത്തുകയും ചെയ്യുന്നു. ഇത് സത്യവിശ്വാസികൾക്ക് വളരെ മനസ്സമാധാനവും ആവേശവും നൽകുന്നതാണെന്ന് പറയേണ്ടതില്ലല്ലോ. (യുദ്ധം ആരോട് നടത്തണമെന്നും മറ്റുമുള്ള വിവരങ്ങൾ കഴിഞ്ഞ 190- 193 വചനങ്ങളിൽ വിവരിച്ചത് ഓർക്കുക.)

## വിഭാഗം - 27

يَسْـَٔلُونَكَ عَنِ ٱلشَّهْرِ ٱلْحَرَامِ قِتَالٍ فِيهِ ۖ قُلْ قِتَالٌ فِيهِ كَبِيرٌ ۖ وَصَدٌّ عَن سَبِيلِ ٱللَّهِ

﴾217﴿ **(നബിയേ) നിന്നോട് അവർ 'ഹറാമാ'യ [പവിത്രമായ] മാസത്തെ-അതായത്, അതിൽ യുദ്ധം ചെയ്യുന്നതിനെ-പ്പറ്റി ചോദിക്കുന്നു. പറയുക: അതിൽ യുദ്ധം ചെയ്യൽ ഒരു വലിയ കാര്യം (തന്നെ) ആകുന്നു. അല്ലാഹുവിന്റെ മാർഗത്തിൽ**

وَكُفْرٌۢ بِهِۦ وَٱلْمَسْجِدِ ٱلْحَرَامِ وَإِخْرَاجُ أَهْلِهِۦ مِنْهُ أَكْبَرُ عِندَ ٱللَّهِ ۚ

നിന്ന് (ജനങ്ങളെ) തടയലും, അവനിൽ അവിശ്വസിക്കലും, 'മസ്ജിദുൽ ഹറാമി'ൽ നിന്ന് (ജനങ്ങളെ തടയലും), അതിന്റെ ആൾക്കാരെ [അവിടുത്തുകാരെ] അവിടെ നിന്ന് പുറത്താക്കലും അല്ലാഹുവിന്റെ അടുക്കൽ (അതിനെക്കാൾ) കൂടുതൽ വലിയതാകുന്നു.

وَٱلْفِتْنَةُ أَكْبَرُ مِنَ ٱلْقَتْلِ ۗ

'ഫിത്ന' [കുഴപ്പം] കൊലയെക്കാൾ വലിയതാകുന്നു.

وَلَا يَزَالُونَ يُقَٰتِلُونَكُمْ حَتَّىٰ يَرُدُّوكُمْ عَن دِينِكُمْ إِنِ ٱسْتَطَٰعُوا۟ ۚ

അവർക്ക് സാധ്യമായെങ്കിൽ, നിങ്ങളെ നിങ്ങളുടെ മതത്തിൽ നിന്ന് മടക്കിക്കളയുന്നതുവരേക്കും അവർ നിങ്ങളോട് യുദ്ധം നടത്തിക്കൊണ്ടേയിരിക്കുന്നതാണ്.

وَمَن يَرْتَدِدْ مِنكُمْ عَن دِينِهِۦ فَيَمُتْ وَهُوَ كَافِرٌ فَأُو۟لَٰٓئِكَ حَبِطَتْ أَعْمَٰلُهُمْ فِى ٱلدُّنْيَا وَٱلْءَاخِرَةِ ۖ

നിങ്ങളിൽ നിന്ന് ആരെങ്കിലും തന്റെ മതത്തിൽ നിന്ന് വിട്ടു പിൻതിരിയുകയും, അങ്ങനെ, അവൻ അവിശ്വാസിയായിക്കൊണ്ട് മരണപ്പെടുകയും ചെയ്യുന്നപക്ഷം, അപ്പോൾ അക്കൂട്ടർ, ഇഹത്തിലും, പരത്തിലും അവരുടെ പ്രവർത്തനങ്ങൾ നിഷ്ഫലമായി.

وَأُو۟لَٰٓئِكَ أَصْحَٰبُ ٱلنَّارِ ۖ هُمْ فِيهَا خَٰلِدُونَ ﴿٢١٧﴾

അക്കൂട്ടർ, നരകത്തിന്റെ ആൾക്കാരുമാകുന്നു. അവർ അതിൽ നിത്യവാസികളായിരിക്കും.

إِنَّ ٱلَّذِينَ ءَامَنُوا۟ وَٱلَّذِينَ هَاجَرُوا۟ وَجَٰهَدُوا۟ فِى سَبِيلِ ٱللَّهِ أُو۟لَٰٓئِكَ يَرْجُونَ رَحْمَتَ ٱللَّهِ ۚ

《218》 നിശ്ചയമായും, വിശ്വസിച്ചവരും, 'ഹിജ്റഃ' [സ്വദേശം വിട്ട്] പോകുകയും, അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുകയും ചെയ്തവരും, (അതെ) അക്കൂട്ടർ, അല്ലാഹുവിന്റെ കാരുണ്യം പ്രതീക്ഷിക്കുകയാണ് ചെയ്യുന്നത്.

وَٱللَّهُ غَفُورٌ رَّحِيمٌ ﴿٢١٨﴾

അല്ലാഹുവാകട്ടെ, വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

﴾217﴿ يَسْأَلُونَكَ അവർ നിന്നോട് ചോദിക്കുന്നു, ചോദിക്കും عَنِ الشَّهْرِ മാസത്തെ പ്പറ്റി الْحَرَامِ ഹറാമായ, അലംഘനീയമായ, പവിത്രമായ قِتَالٍ فِيهِ അതായത് അതിൽ യുദ്ധം ചെയ്യലിനെ(പ്പറ്റി) قُلْ നീ പറയുക قِتَالٌ فِيهِ അതിൽ യുദ്ധം ചെയ്യൽ كَبِيرٌ വലുതാണ്, വലിയൊരു കാര്യമാണ് وَصَدٌّ തടയൽ, തിരിച്ചുവിടൽ عَنْ سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് وَكُفْرٌ بِهِ അവനിൽ അവിശ്വസിക്കലും وَالْمَسْجِدِ الْحَرَامِ മസ്ജിദുൽ ഹറാമിൽ നിന്നും وَإِخْرَاجُ ബഹിഷ്കരിക്കലും أَهْلِهِ അതിന്റെ ആൾക്കാരെ (അവിടത്തുകാരെ) مِنْهُ അതിൽ നിന്ന് أَكْبَرُ കൂടുതൽ (ഏറ്റം) വലുതാകുന്നു عِنْدَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ وَالْفِتْنَةُ ഫിത്ന, കുഴപ്പം أَكْبَرُ അധികം വലിയതാണ് مِنَ الْقَتْلِ കൊലയെക്കാൾ وَلَا يَزَالُونَ അവർ ആയിക്കൊണ്ടിരിക്കും يُقَاتِلُونَكُمْ അവർ നിങ്ങളോട് യുദ്ധം ചെയ്യും حَتَّىٰ يَرُدُّوكُمْ നിങ്ങളെ അവർ മടക്കുന്നത് (പിൻതിരിപ്പിക്കുന്നത്) വരേക്കും عَنْ دِينِكُمْ നിങ്ങളുടെ മതത്തിൽ നിന്ന് إِنِ اسْتَطَاعُوا അവർക്ക് സാധ്യമായെങ്കിൽ وَمَنْ ആരെങ്കിലും يَرْتَدِدْ പിൻതിരിയുന്ന (മടങ്ങുന്ന) തായാൽ مِنْكُمْ നിങ്ങളിൽ നിന്ന് عَنْ دِينِهِ തന്റെ മതത്തിൽനിന്ന് فَيَمُتْ എന്നിട്ട് (അങ്ങനെ) അവൻ മരണപ്പെടുന്ന(തായാൽ) وَهُوَ كَافِرٌ അവൻ അവിശ്വാസിയായും കൊണ്ട് فَأُولَٰئِكَ എന്നാൽ അക്കൂട്ടർ حَبِطَتْ നിഷ്ഫലമായി, വെറുതെയായി أَعْمَالُهُمْ അവരുടെ കർമങ്ങൾ فِي الدُّنْيَا ഇഹത്തിൽ وَالْآخِرَةِ പരത്തിലും وَأُولَٰئِكَ അക്കൂട്ടരാകട്ടെ أَصْحَابُ النَّارِ നരകത്തിന്റെ ആൾക്കാരുമാകുന്നു هُمْ فِيهَا അവർ അതിൽ خَالِدُونَ സ്ഥിരവാസികളാകുന്നു ﴾218﴿ إِنَّ الَّذِينَ آمَنُوا നിശ്ചയമായും വിശ്വസിച്ചവർ وَالَّذِينَ هَاجَرُوا ഹിജ്റഃ പോയവരും وَجَاهَدُوا അവർ ജിഹാദ് (സമരം) ചെയ്യുകയും ചെയ്തു فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ أُولَٰئِكَ അക്കൂട്ടർ يَرْجُونَ അവർ പ്രതീക്ഷിക്കുന്നു, അഭിലഷിക്കുന്നു رَحْمَتَ اللَّهِ അല്ലാഹുവിന്റെ കാരുണ്യത്തെ وَاللَّهُ അല്ലാഹു غَفُورٌ (വളരെ) പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്

---

ഒരു പ്രത്യേക സംഭവത്തോട് ബന്ധപ്പെട്ടുകൊണ്ടാണ് ആദ്യത്തെ വചനത്തിന്റെ അവതരണമെന്ന് പല രിവായത്തുകളിൽ നിന്നും വ്യക്തമാകുന്നു. സംഭവത്തിന്റെ ചുരുക്കം ഇതാണ്: ഹിജ്റഃ രണ്ടാം കൊല്ലത്തിൽ അബ്ദുല്ലാഹിബ്നുജഹ്ശ് (റ)ന്റെ നേതൃത്വത്തിൽ മുഹാജിറുകളായ ഏഴോ എട്ടോ പേരടങ്ങുന്ന ഒരു ചെറിയ സൈന്യസംഘത്തെ ഒരു എഴുത്ത് സഹിതം നബിﷺ അയക്കുകയുണ്ടായി. രണ്ട് ദിവസത്തെ യാത്രക്കു ശേഷം മാത്രമേ എഴുത്തുപൊളിച്ചു വായിക്കാവൂ എന്നും തിരുമേനി കൽപിച്ചിരുന്നു. അവരുടെ ലക്ഷ്യത്തെപ്പറ്റി ശത്രുക്കളാരും മണത്തറിയാൻ ഇടവരാതിരിക്കുവാനായിരുന്നു നബിﷺ അങ്ങനെ ചെയ്തത്. കത്ത് തുറന്ന് നോക്കുമ്പോൾ (മക്കായുടെയും ത്വാഇഫിന്റെയും ഇടയിലുള്ള ഒരു സ്ഥലമായ) നഖ്ലഃ (نَخْلَة)യിൽ ചെന്ന് പതിയിരുന്ന് ക്വുറൈശികളുടെ നീക്കങ്ങൾ മനസ്സിലാക്കി വരണമെന്നായിരുന്നു അതിലെ ഉള്ളടക്കം. ഇടക്കുവെച്ച് അവരിൽ രണ്ട് പേർ അവരുടെ വാഹനമായിരുന്ന ഒട്ടകം വഴിതെറ്റിപ്പോയത് നിമിത്തം

കൂട്ടം വിട്ടുപോകയുണ്ടായി. ബാക്കിയുള്ളവർ നഖ്‌ലഃയിലായിരിക്കെ ക്വുറൈശികളുടെ ഒരു ചെറിയ കച്ചവടസംഘം ആ വഴിക്ക് വന്നു. അതിൽ അംറുബ്നുൽഹള്റമിയും വേറെ മൂന്ന് പേരുമാണുണ്ടായിരുന്നത്. അവിടെവെച്ച് സൈന്യസംഘം എന്തുവേണമെന്ന് തമ്മിൽ കൂടിയാലോചന നടത്തി അവസാനം കച്ചവടസംഘവുമായി ഏറ്റുമുട്ടി. ഏറ്റുമുട്ടലിൽ ഇബ്നുൽഹള്റമി കൊല്ലപ്പെടുകയും, രണ്ട് പേർ ബന്ധനസ്ഥരാകുകയും ചെയ്തു. മൂന്നാമൻ ഓടി രക്ഷപ്പെട്ടു. ഇത് റജബ് മാസം അവസാനിക്കുകയും ശഅ്ബാൻ മാസം ആരംഭിക്കുകയും ചെയ്യുന്ന അവസരത്തിലായിരുന്നു. അതല്ല, ജമാദുൽ ആഖിറിന്റെ അവസാനവും റജബിന്റെ ആദ്യവുമായിരുന്നുവെന്നും ചില രിവായത്തുകളിലുണ്ട്. ബന്ധനത്തിലാക്കിയവരെയും, കിട്ടിയ കച്ചവടച്ചരക്കുകളെയും കൊണ്ട് അവർ നബി ﷺ യുടെ അടുക്കൽ വന്നു. ഇതായിരുന്നു മുസ്‌ലിംകൾക്ക് ശത്രുക്കളിൽ നിന്ന് ലഭിച്ച ഒന്നാമത്തെ ഗനീമത്ത് ( غَنِيمَة യുദ്ധത്തിൽ ശത്രുപക്ഷത്തുനിന്ന് ലഭിക്കുന്ന ധനം). ശത്രുക്കൾ ഈ അവസരം ഉപയോഗപ്പെടുത്തിക്കൊണ്ട് ആക്ഷേപവും പരിഹാസവും തൊടുത്തുവിട്ടു. യുദ്ധം നിഷിദ്ധമായ മാസത്തിൽ (റജബിൽ) മുഹമ്മദും കൂട്ടരും യുദ്ധം നടത്തി അതിനെ അവഹേളിച്ചുവെന്ന് അവർ പ്രചരിപ്പിച്ചുകൊണ്ടിരുന്നു. ഞാൻ നിങ്ങളോട് യുദ്ധം നിഷിദ്ധമായ മാസത്തിൽ യുദ്ധം ചെയ്യാൻ കൽപിച്ചിട്ടില്ലല്ലോ എന്ന് നബിﷺയും പറഞ്ഞു. മുസ്‌ലിംകളും അവരോട് പ്രതിഷേധം നടത്തുകയുണ്ടായി. അവർ വളരെ ഖേദത്തിലായി. ഇതിനെത്തുടർന്നാണ് ഈ വചനം അവതരിച്ചത്.

ഇതിൽ, ശത്രുക്കളുടെ ഭാഗത്തുനിന്നുണ്ടായ ആരോപണങ്ങൾക്ക് അല്ലാഹു നൽകിയ മറുപടിയുടെ സാരം ഇതാണ്: യുദ്ധം ഹറാമായ (അലംഘ്യ) മാസത്തിൽ യുദ്ധം ചെയ്യുന്നത് വമ്പിച്ച തെറ്റുതന്നെ. എന്നാൽ, അല്ലാഹുവിന്റെ മാർഗമായ സത്യമതം സ്വീകരിക്കുന്നതിൽ നിന്ന് ജനങ്ങളെ തടയുക, അല്ലാഹുവിൽ അവിശ്വസിക്കുക, അല്ലാഹുവിനെ മാത്രം ആരാധിക്കുവാൻ സ്ഥാപിതമായ മസ്ജിദുൽ ഹറാമിലേക്ക് സത്യവിശ്വാസികളെ പ്രവേശിക്കുവാൻ അനുവദിക്കാതിരിക്കുക, ആ നാട്ടുകാരായ ആളുകളെ അവിടെ താമസിക്കുവാൻ സമ്മതിക്കാതെ ബഹിഷ്കരിക്കുക മുതലായ കുഴപ്പങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നത് അതിനെക്കാൾ വമ്പിച്ച തെറ്റാകുന്നു. രണ്ട് തെറ്റുകൾ പരസ്പരം അഭിമുഖീകരിക്കുമ്പോൾ, കൂടുതൽ വമ്പിച്ച തെറ്റിനെ ഇല്ലാതാക്കുവാൻ വേണ്ടി ചെറിയ തെറ്റ് സ്വീകരിക്കുകയെന്നുള്ളത് കേവലം ന്യായവും പ്രായോഗികവുമാകുന്നു. മാത്രമല്ല, പ്രസ്തുത കുഴപ്പങ്ങൾകൊണ്ടും അവർ മതിയാക്കുവാനും ഭാവമില്ല. ഇസ്‌ലാമിനെ അംഗീകരിച്ചവരെ കഴിയുമെങ്കിൽ അതിൽ നിന്ന് പിൻമടക്കുവാനുള്ള ഉദ്ദേശ്യവും കൂടി അവർക്കുണ്ട്. അതിനായി മുസ്‌ലിംകളോട് യുദ്ധം തുടർന്നുകൊണ്ടിരിക്കുവാനാണ് അവരുടെ പരിപാടി. അപ്പോൾ, മുസ്‌ലിംകൾക്കെതിരിൽ അവർ (മുശ്‌രിക്കുകൾ) നടത്തുന്ന ഫിത്നയുടെ ഗൗരവം വളരെ വമ്പിച്ചതാണ്. എന്നിരിക്കെ, അതിനെ അപേക്ഷിച്ച് അവരിൽ നിന്ന് ചിലരെ കൊലപ്പെടുത്തിയത് കേവലം നിസ്സാരമായി ഗണിക്കാവതേയുള്ളൂ. (ഫിത്നയെപ്പറ്റി 191-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ പ്രസ്താവിച്ചത് ഓർക്കുക)

സന്ദർഭവശാൽ മറ്റൊരു കാര്യം കൂടി സത്യവിശ്വാസികളെ അല്ലാഹു ഇവിടെ ഉണർത്തുന്നു: സത്യവിശ്വാസം സ്വീകരിച്ച ഒരു മുസ്‌ലിം- സ്വന്തം നിലക്കാകട്ടെ, ശത്രുക്കളുടെ പ്രേരണ നിമിത്തമാകട്ടെ- ഇസ്‌ലാമിൽ നിന്ന് പിന്തിരിഞ്ഞുപോകുന്നപക്ഷം, അതിന്റെ

ഭവിഷ്യത്ത് വളരെ വമ്പിച്ചതാണ്. അവൻ ചെയ്ത യാതൊരു കർമവും ഇഹത്തിലാക ട്ടെ, പരത്തിലാകട്ടെ സ്വീകാര്യമല്ല. ഇസ്‌ലാമിലായിരുന്നപ്പോൾ അവൻ ചെയ്ത കർമ ങ്ങൾക്കുപോലും പരിഗണനയില്ല. അവിശ്വാസികളോടെന്നപോലെത്തന്നെ അവരോടും പെരുമാറും. പരലോകത്താകട്ടെ, കാലാകാല നരകശിക്ഷയും. فَيَمُتْ وَهُوَ كَافِرٌ (അ വൻ അവിശ്വാസിയായും കൊണ്ട് മരണപ്പെടുകയും ചെയ്താൽ) എന്ന് പറഞ്ഞതിൽ നിന്ന് അവൻ വീണ്ടും ഇസ്‌ലാമിലേക്ക് തന്നെ മടങ്ങിവന്നാൽ അവന്റെ മടക്കം സ്വീകരി ക്കപ്പെടുമെന്നും, മരിക്കുമ്പോഴത്തെ അവസ്ഥ നോക്കിയാണ് അവസാന തീരുമാനമെന്നും മനസ്സിലാക്കാം.

അബ്ദുല്ലാഹിബ്നുജഹ്ശും (റ) കൂട്ടുകാരും ചെയ്തുപോയത് തെറ്റാണെങ്കിലും അവ രുടെ ഉദ്ദേശ്യവും ലക്ഷ്യവും നല്ലതായിരുന്നുവെന്നും, അവർക്ക് അല്ലാഹു പൊറുത്തു കൊടുത്തിരിക്കുന്നുവെന്നും 218-ാം വചനത്തിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. സത്യ വിശ്വാസം സ്വീകരിക്കുകയും, ഹിജ്റഃ പോകുകയും, അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുകയും ചെയ്തവരാണല്ലോ അവർ. ഈ വചനം അവതരിച്ചപ്പോൾ, അവർക്ക് സന്തോഷമായെന്നും, അവർ കൊണ്ടുവന്നിരുന്ന ഗനീമത്ത് സ്വത്തുക്കളിൽ നിന്ന് നബിﷺ അതിന്റെ അഞ്ചിലൊരുഭാഗം സ്വീകരിച്ചുവെന്നും മേൽസൂചിപ്പിച്ച ചില രിവാ യത്തുകളിൽ വന്നിരിക്കുന്നു. അവർ ബന്ധനത്തിലാക്കി കൊണ്ടുവന്ന തടവുകാരെ മുമ്പ് അവരിൽനിന്ന് വഴിതെറ്റി പോയിരുന്ന രണ്ട് സ്വഹാബികൾ തിരിച്ചെത്തിയശേഷം മുശ്‌രിക്കുകൾക്ക് നബിﷺ വിട്ടുകൊടുക്കയും ചെയ്തു. അവരിൽ ഒരാൾ മുസ്‌ലിമായി മദീനായിൽ തന്നെ താമസമാക്കുകയാണ് ചെയ്തത്.

**جِهَاد، مُجَاهدة** (ജിഹാദ്; മുജാഹദഃ) എന്നീ ധാതുക്കളിൽനിന്നുള്ള ക്രിയാരൂപമാണ് **جَاهَدَ** (ജാഹദ). 'കഴിവതും പരിശ്രമിച്ചു, അത്യദ്ധ്വാനം ചെയ്തു, കിണഞ്ഞു ശ്രമം നടത്തി' എന്നൊക്കെയാണതിന് അർത്ഥം. യുദ്ധം അടക്കമുള്ള പല കാര്യങ്ങളും ജിഹാ ദിൽ ഉൾപ്പെടുമെന്നല്ലാതെ, യുദ്ധത്തിന്റെ ഒരു പര്യായപദമല്ല അത്. ക്വുർആനിലും മറ്റും ഈ വാക്കുകൾകൊണ്ട് ഉദ്ദേശിക്കപ്പെടുന്ന അർത്ഥം ഇമാംറാഗിബ് (റ) ഇങ്ങനെ വിവരി ക്കുന്നു: 'ശത്രുവെ ചെറുക്കുന്നതിൽ മുഴുവൻ കഴിവും വിനിയോഗിക്കലാണ് 'ജിഹാദും', 'മുജാഹദത്തും'. 'ജിഹാദ്' മൂന്ന് തരത്തിലുണ്ട്: പ്രത്യക്ഷ ശത്രുവിനോടുള്ളതും, പിശാ ചിനോടുള്ളതും, സ്വന്തം ദേഹത്തോടുള്ളതും. وَجَاهِدُوا فِي اللَّهِ حَقَّ جِهَادِهِ (അല്ലാഹുവിന്റെ കാര്യത്തിൽ ജിഹാദ് ചെയ്യേണ്ട മുറപ്രകാരം നിങ്ങൾ ജിഹാദ് ചെയ്യുവിൻ). (22: 78) എന്നും وَجَاهِدُوا بِأَمْوَالِكُمْ وَأَنفُسِكُمْ فِي سَبِيلِ اللَّهِ (അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങളുടെ സ്വത്തുക്കളെക്കൊണ്ടും ദേഹങ്ങളെക്കൊണ്ടും നിങ്ങൾ ജിഹാദ് ചെയ്യുവിൻ). (9: 41) എന്നും മറ്റുമുള്ള വചനങ്ങൾ ഈ മൂന്നും അടങ്ങുന്നതാകുന്നു. 'മുജാഹദത്ത്' നാവുകൊണ്ടും കൈകൊണ്ടും ഉണ്ടാകാവുന്നതാണ്; നബിﷺ പറയുന്നു: നിങ്ങൾ അവി ശ്വാസികളോട് നിങ്ങളുടെ കൈകൊണ്ടും നാവുകൊണ്ടും ജിഹാദ് ചെയ്യുവിൻ.' (**المُفردات**) ഈ ഉദ്ധരണിയിൽ നിന്ന് **جِهَاد** (ജിഹാദി)നും അതിൽ നിന്നുണ്ടാകുന്ന മറ്റുപദരൂപങ്ങൾക്കും വാളെടുത്തു യുദ്ധം ചെയ്യുക എന്നല്ല അർത്ഥമെന്നും, 'സമരം ചെയ്യുക' എന്നർത്ഥത്തിലാണ് അത് ഉപയോഗിക്കപ്പെടുന്നതെന്നും മനസ്സിലായല്ലോ. ഈ അടിസ്ഥാനത്തിലാണ് അന്ധവിശ്വാസങ്ങളോടും, അനാചാരങ്ങളോടും സമരം നട ത്തുന്നതിന് 'ജിഹാദ്' എന്നും, സമരം നടത്തുന്നവർക്ക് 'മുജാഹിദുകൾ' എന്നും പറയ പ്പെടുന്നത്.

يَسْـَٔلُونَكَ عَنِ ٱلْخَمْرِ وَٱلْمَيْسِرِ ۖ

﴾219﴿ കള്ളിനെയും, 'മൈസിറി'നെ [ചൂതാട്ടത്തെ]യും കുറിച്ച് അവർ നിന്നോട് ചോദിക്കുന്നു.

قُلْ فِيهِمَآ إِثْمٌ كَبِيرٌ وَمَنَٰفِعُ لِلنَّاسِ وَإِثْمُهُمَآ أَكْبَرُ مِن نَّفْعِهِمَا ۗ

പറയുക: 'ആ രണ്ടിലും വലിയ കുറ്റ [ദോഷ]വും, മനുഷ്യർക്ക് ചില പ്രയോജനങ്ങളുമുണ്ട്. അവയുടെ കുറ്റ [ദോഷ]മാകട്ടെ, അവയുടെ പ്രയോജനത്തെക്കാൾ വലുതാകുന്നു'.

وَيَسْـَٔلُونَكَ مَاذَا يُنفِقُونَ

എന്താണവർ ചിലവഴിക്കേണ്ടതെന്നും അവർ നിന്നോട് ചോദിക്കുന്നു.

قُلِ ٱلْعَفْوَ ۗ

പറയുക: സൗകര്യപ്പെട്ടത് [ശിഷ്ടം]

كَذَٰلِكَ يُبَيِّنُ ٱللَّهُ لَكُمُ ٱلْـَٔايَٰتِ لَعَلَّكُمْ تَتَفَكَّرُونَ ﴿٢١٩﴾

ഇപ്രകാരം, അല്ലാഹു നിങ്ങൾക്ക് 'ആയത്ത്' [ലക്ഷ്യം]കൾ വിവരിച്ചു തരുന്നു: നിങ്ങൾ ചിന്തിച്ചുനോക്കുവാൻ വേണ്ടി,-

فِى ٱلدُّنْيَا وَٱلْـَٔاخِرَةِ ۗ

﴾220﴿ ഇഹത്തിന്റെയും പരത്തിന്റെയും കാര്യത്തിൽ.

وَيَسْـَٔلُونَكَ عَنِ ٱلْيَتَٰمَىٰ ۖ قُلْ إِصْلَاحٌ لَّهُمْ خَيْرٌ ۖ وَإِن تُخَالِطُوهُمْ فَإِخْوَٰنُكُمْ ۚ

അനാഥകളെപ്പറ്റിയും അവർ നിന്നോട് ചോദിക്കുന്നു. നീ പറയുക: 'അവർക്ക് നന്മ വരുത്തൽ ഉത്തമമായ കാര്യമാകുന്നു: നിങ്ങൾ, അവരുമായി കൂടിക്കലെ(ർന്നു ജീവിച്ചുവ)രുകയാണെങ്കിൽ, (അവർ) നിങ്ങളുടെ സഹോദരങ്ങളുമാകുന്നു.

وَٱللَّهُ يَعْلَمُ ٱلْمُفْسِدَ مِنَ ٱلْمُصْلِحِ ۚ

അല്ലാഹുവാകട്ടെ നാശമുണ്ടാക്കുന്നവനെ നന്മയുണ്ടാക്കുന്നവനിൽ നിന്ന് (വേർതിരിച്ച്) അറിയുകയും ചെയ്യുന്നു.

وَلَوْ شَآءَ ٱللَّهُ لَأَعْنَتَكُمْ ۚ إِنَّ ٱللَّهَ عَزِيزٌ حَكِيمٌ ﴿٢٢٠﴾

അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ, നിങ്ങളെ അവൻ ബുദ്ധിമുട്ടിക്കുക തന്നെ ചെയ്യുമായിരുന്നു. 'നിശ്ചയമായും, അല്ലാഹു പ്രതാപശാലിയും, അഗാധജ്ഞനുമാകുന്നു.'

﴾219﴿ يَسْأَلُونَكَ അവർ നിന്നോട് ചോദിക്കുന്നു عَنِ الْخَمْرِ കള്ളിനെ (മദ്യത്തെ) പ്പറ്റി وَالْمَيْسِرِ മൈസിറിനെയും, (ചൂതാട്ടത്തെയും), പന്തയത്തെയും قُلْ നീ പറയുക فِيهِمَا ആ രണ്ടിലുമുണ്ട് إِثْمٌ കുറ്റം, പാപം, ദോഷം كَبِيرٌ വലിയ وَمَنَافِعُ ചില പ്രയോജന (ഉപകാര)ങ്ങളും لِلنَّاسِ മനുഷ്യർക്ക് وَإِثْمُهُمَا അവ രണ്ടിന്റെയും കുറ്റം (പാപം -ദോഷം) أَكْبَرُ അധികം വലുതാണ് مِن نَّفْعِهِمَا അവയുടെ പ്രയോജനത്തെക്കാൾ وَيَسْأَلُونَكَ അവർ നിന്നോട് ചോദിക്കുകയും ചെയ്യുന്നു مَاذَا എന്തൊന്ന് يُنْفِقُونَ അവർ ചിലവഴിക്കും (ചിലവഴിക്കണം) എന്ന് قُلِ നീ പറയുക الْعَفْوَ മാപ്പ് (വിട്ടുവീഴ്ച) ചെയ്യാവുന്നത് (സൗകര്യപ്പെട്ടത്, ശിഷ്ടം) كَذَٰلِكَ അതുപോലെ, ഇപ്രകാരം يُبَيِّنُ اللَّهُ അല്ലാഹു വിവരിക്കുന്നു لَكُمُ നിങ്ങൾക്ക് الْآيَاتِ ആയത്ത് (ലക്ഷ്യം-വചനം)കളെ لَعَلَّكُمْ നിങ്ങളാകുവാൻ, ആയേക്കാം تَتَفَكَّرُونَ നിങ്ങൾ ചിന്തിക്കുക, ആലോചിച്ചു നോക്കുക ﴾220﴿ فِي الدُّنْيَا ഇഹത്തി (ന്റെ കാര്യത്തി)ൽ, ഇഹത്തെ സംബന്ധിച്ച് وَالْآخِرَةِ പരത്തി(ന്റെ കാര്യത്തി)ലും, പരത്തെപ്പറ്റിയും وَيَسْأَلُونَكَ അവർ നിന്നോട് ചോദിക്കുകയും ചെയ്യുന്നു عَنِ الْيَتَامَىٰ അനാഥകളെപ്പറ്റി قُلْ നീ പറയുക إِصْلَاحٌ നന്മ വരുത്തൽ, നന്നാക്കിത്തീർക്കൽ, നന്മയുണ്ടാക്കൽ لَّهُمْ അവർക്ക് خَيْرٌ ഉത്തമമാണ്, നല്ലതാണ് وَإِن تُخَالِطُوهُمْ നിങ്ങൾ അവരോട് കൂടിക്കലരുന്നുവെങ്കിൽ فَإِخْوَانُكُمْ അപ്പോൾ നിങ്ങളുടെ സഹോദരങ്ങളാണ് وَاللَّهُ അല്ലാഹു يَعْلَمُ അറിയും, അറിയുന്നു الْمُفْسِدَ നാശം (കുഴപ്പം) ഉണ്ടാക്കുന്ന (വരുത്തുന്ന)വനെ مِنَ الْمُصْلِحِ നന്മയുണ്ടാക്കുന്നവനിൽ നിന്ന് وَلَوْ شَاءَ ഉദ്ദേശിച്ചിരുന്നെങ്കിൽ اللَّهُ അല്ലാഹു لَأَعْنَتَكُمْ നിങ്ങളെ അവൻ ബുദ്ധിമുട്ടി (വിഷമിപ്പി)ക്കുകതന്നെ ചെയ്യുമായിരുന്നു إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَزِيزٌ പ്രതാപശാലിയാകുന്നു حَكِيمٌ അഗാധജ്ഞനാണ്, യുക്തിമാനായ

---

خَمْر '(ഖംറ്)' എന്ന വാക്കിന് കള്ള്, മദ്യം എന്നൊക്കെ അർത്ഥം പറഞ്ഞുവരുന്നു. അതിന്റെ ധാത്വാർത്ഥം നോക്കുമ്പോൾ മൂടുക അഥവാ മറയ്ക്കുക എന്നാണ് ഭാഷയിൽ അർത്ഥം. മദ്യം ബുദ്ധിയെ മൂടി മറക്കുന്നതുകൊണ്ട് അതിന് ആ പേർ വന്നു. സ്ത്രീകൾ തലമുടി മറക്കുവാൻ തലയിലിടുന്ന മക്കനക്ക് (തട്ടത്തിന്) خِمَارٌ (ഖിമാർ) എന്ന് പറയുന്നതും ഇതുപോലെതന്നെ. നമ്മുടെ നാട്ടിൽ പനവർഗങ്ങളുടെ നീരിൽ നിന്നുണ്ടാക്കപ്പെടുന്ന കള്ളിന്റെ സ്ഥാനം അറബികൾക്കിടയിൽ അക്കാലത്ത് മുന്തിരിച്ചാറിൽ നിന്നും, ഈത്തപ്പഴച്ചാറിൽ നിന്നും ഉണ്ടാക്കപ്പെടുന്ന കള്ളായിരുന്നു അധികം പ്രചാരത്തിലുണ്ടായിരുന്നത്. പക്ഷേ, കള്ളിന്റെ ഇനങ്ങളിൽപെട്ട എല്ലാറ്റിനും ആ പേർ പറയപ്പെടും. എവിടെയും എല്ലാതരം കള്ളുകളും തന്നെയാണുദ്ദേശ്യം. അർത്ഥശങ്കക്കിടയില്ലാത്തവണ്ണം നബിﷺ അത് വ്യക്തമാക്കിയിട്ടുമുണ്ട്. അവിടുന്ന് പറഞ്ഞു: كُلُّ مُسْكِرٍ خَمْرٌ (മത്തുണ്ടാക്കുന്നതെല്ലാം കള്ളാകുന്നു. ബു; മു.) അപ്പോൾ, കള്ള്, മദ്യം, ചാരായം, വിസ്കി, ബ്രാണ്ടി, കഞ്ചാവ് തുടങ്ങിയ ഏതുപേരിൽ അറിയപ്പെടുന്നതായാലും ശരി, എല്ലാ വിധ

ലഹരി പദാർത്ഥങ്ങളും ഇതിൽ ഉൾപ്പെടുമെന്നും, എല്ലാം നിഷിദ്ധമാണെന്നുമുള്ളതിൽ സംശയമില്ല. ഒരു ഹദീഥിൽ നബിﷺ ഇങ്ങനെയും പറയുന്നു: 'നിശ്ചയമായും, എന്റെ സമുദായത്തിൽ നിന്നുള്ള ചില മനുഷ്യർ കള്ളുകുടിക്കും. അവർ അതിന് മറ്റു പേർ നൽകുന്നതാണ്.' (ദാ; ജ.) തിരുമേനിയുടെ ഈ പ്രവചനത്തിന്റെ പുലർച്ച ലോകം കണ്ടു കൊണ്ടിരിക്കുന്നുമുണ്ട്.

مَيْسِر (മൈസിർ) എന്ന വാക്കിനാണ് 'ചൂതാട്ടം' എന്ന് അർത്ഥം കൽപിക്കപ്പെട്ടു വരുന്നത്. ഭാഷാപരമായിനോക്കുമ്പോൾ അതിന്റെ ധാത്വാർത്ഥം എളുപ്പവും വേഗവു മുള്ള വല്ല മാർഗത്തിലൂടെയും ധനം കൈക്കലാക്കുക ( اخذالمال بيسر وسهولة ) എന്ന ത്രെ. എല്ലാതരം ചൂതുകളികളെയും പന്തയങ്ങളെയും ഉൾപ്പെടുത്തുന്ന ഒരു വാക്കാണ ത്. അതിനോട് തികച്ചും അനുയോജ്യമായ ഒരു ഒറ്റവാക്ക് മലയാളത്തിൽ കാണുന്നില്ല. നമ്മുടെ നാടുകളിലും നമ്മുടെ കാലത്തും ചില പ്രത്യേകതരം ചൂതാട്ടങ്ങളും, ഷോടതി കളും, ഭാഗ്യക്കുറികളും, പന്തയങ്ങളുമെല്ലാം നിലവിലുള്ളതുപോലെ, ക്വുർആൻ അവ തരിക്കുന്ന കാലത്ത് അറബികൾക്കിടയിലും ചില പ്രത്യേകതരം 'മൈസിറു'കൾ പ്രചാ രത്തിലുണ്ടായിരുന്നു. എന്നുവെച്ച് അവ മാത്രമാണ് ഇവിടെ ഉദ്ദേശമെന്ന് പറയുവാൻ നിവൃത്തിയില്ല. ചൂതാട്ടങ്ങളും, പന്തയങ്ങളും, ഷോടതികളുമെല്ലാം തന്നെ നിഷിദ്ധങ്ങ ളാകുന്നു. ആകർഷകമോ, സുന്ദരമോ ആയ വല്ല പുതിയ പേരുകളും നൽകിയതുകൊ ണ്ടോ, എന്തെങ്കിലും ചില യുക്തിന്യായങ്ങൾ പറഞ്ഞു ന്യായീകരിച്ചതുകൊണ്ടോ ഒരു മുസ്‌ലിമിന് അവയിലൊന്നും പങ്കെടുക്കാവതല്ല.

(ഇസ്‌ലാമിലെ മറ്റു ചില നിയമങ്ങളെപ്പോലെ, മദ്യപാനത്തെയും, ചൂതാട്ടങ്ങളെയും നിരോധിച്ചുകൊണ്ടുള്ള കൽപനയും പടിപടിയായിട്ടാണ് നടപ്പാക്കപ്പെട്ടത്. അതിന്റെ ഒന്നാ മത്തെ പടിയായിട്ടാണ് ഈ വചനം നിലകൊള്ളുന്നത്. രണ്ടിലും ചില ദോഷങ്ങളും ഗുണങ്ങളുമുണ്ട്. എന്നാൽ ദോഷമാണ് മികച്ചു നിൽക്കുന്നത്. അതുകൊണ്ട് അത് രണ്ടും വർജ്ജിക്കുകയാണ് വേണ്ടത് എന്നാണിവിടെ അത് സംബന്ധിച്ച് പറഞ്ഞതിന്റെ സാരം. ഈ വചനം അവതരിച്ചതിനുശേഷം സത്യവിശ്വാസികൾ പലരും അവയിൽ നിന്ന് വിര മിച്ചുവെങ്കിലും ചിലർ വീണ്ടും തുടർന്നുകൊണ്ടിരുന്നു. മദ്യപിച്ചതിനെ തുടർന്ന് അൽപം ചില അനിഷ്ട സംഭവങ്ങൾ അവരിൽ നിന്നുണ്ടാകുകയും ചെയ്തു. അനന്തരം, ലഹരി ബാധിച്ചവരായിക്കൊണ്ട് നമസ്കാരത്തെ സമീപിക്കരുതെന്ന് (സൂറ: നിസാഉ് 43ൽ) കൽപന വന്നു. പിന്നീടാണ് അവസാനം കർശനമായി നിരോധിച്ചുകൊണ്ടുള്ള കൽപന (മാഇദഃ : 93, 94ൽ) അവതരിച്ചത്. കൂടുതൽ വിവരം അതാതിടത്തിൽവെച്ച് കാണാം.) (إن شاء الله)

മദ്യപാനികളിൽനിന്ന് സ്വന്തം കുടുംബങ്ങൾക്കും, അയൽക്കാർക്കും, നാട്ടുകാർക്കും അനുഭവപ്പെടുന്ന ശല്യങ്ങളും അക്രമങ്ങളും ആരെയും പറഞ്ഞറിയിക്കേണ്ടതില്ല. വാക്കേ റ്റവും, അടിപിടിയും മാത്രമല്ല, നിയമലംഘനം, കളവ്, തോന്നിയവാസങ്ങൾ, കൊലപാ തകങ്ങൾ തുടങ്ങിയ എല്ലാ നീചകൃത്യങ്ങൾക്കും മദ്യപാനം ഇടയാക്കുന്നു. ആരോഗ്യ പരവും സാമ്പത്തികവുമായ കഷ്ട നഷ്ടങ്ങൾ പുറമെയും. ചൂതാട്ടങ്ങളുടെ കഥയും ഏറെക്കുറെ ഇതുതന്നെ. കള്ളുകുടി നിമിത്തം ദുർവ്യയം ശീലിക്കുന്നുവെങ്കിൽ, ചൂതാട്ടം നിമിത്തം അന്യരുടെ ധനം അന്യായമായി കൈക്കലാക്കലായിരിക്കും ലക്ഷ്യം. ലക്ഷ്യം പ്രാപിക്കാതെ വരുമ്പോൾ പാപ്പരത്തവും നേരിടും. ഇതെല്ലാംതന്നെ കുറ്റകരവും പാപ കരവുമാണല്ലോ. ഇങ്ങനെയുള്ള ദോഷവശങ്ങളെ സൂചിപ്പിച്ചുകൊണ്ടാണ് فِيهِمَآ إِثْمٌ كَبِيرٌ (രണ്ടിലും വലിയ തെറ്റുണ്ട്) എന്ന് പറഞ്ഞത്. അതേ സമയത്ത് താൽക്കാലികമായ

ചില ഗുണങ്ങളും അവമൂലം ലഭിക്കുന്നു. ആനന്ദം, ഉൻമേഷം. ധൈര്യം, ദഹനശക്തി, ധനം നേടൽ, തൊഴിൽ സാധ്യത മുതലായവ. എല്ലാം താൽക്കാലികം മാത്രമാണെങ്കിലും അവ അതുമൂലം ലഭിക്കുന്ന പ്രയോജനങ്ങളാണല്ലോ. ഇത്തരം ഗുണങ്ങളെ ഉദ്ദേശിച്ചാണ് وَمَنَافِعُ لِلنَّاسِ (മനുഷ്യർക്ക് ചില പ്രയോജനങ്ങളുണ്ട്) എന്ന് പറഞ്ഞത്. ഗുണങ്ങളെക്കാൾ ദോഷങ്ങളാണ് കവിഞ്ഞുനിൽക്കുന്നതെന്ന് വെറും ഭൗതിക വീക്ഷണത്തിൽക്കൂടിമാത്രം അവയെ വിലയിരുത്തുന്നവർക്കുപോലും അറിയാവുന്നതാണ്. അതെ, മനസ്സാക്ഷിയുണ്ടെങ്കിൽ, ഭൗതിക ജീവിതത്തിലും, പാരത്രിക ജീവിതത്തിലും നേരിടുവാനിരിക്കുന്ന ദോഷങ്ങളാകട്ടെ, കൂടുതൽ ഭയങ്കരവും ഗൗരവതരവും തന്നെ. ചില ആളുകൾ ധരിക്കാറുള്ളതുപോലെ, ഗുണദോഷങ്ങളുടെ എണ്ണം നോക്കിയല്ല– ഗൗരവം നോക്കിയാണ്– അവയുടെ പ്രയോജനത്തെക്കാൾ കുറ്റമാണ് അധികം വലുത് (وَإِثْمُهُمَآ أَكْبَرُ مِن نَّفْعِهِمَا) എന്ന് അല്ലാഹു പറഞ്ഞിരിക്കുന്നതെന്ന് മേൽവിവരിച്ചതിൽ നിന്നും മറ്റും സ്പഷ്ടമാണ്.

മൂന്ന് വിഷയങ്ങളെക്കുറിച്ചുള്ള ചോദ്യങ്ങളും മറുപടികളുമാണ് ഈ വചനങ്ങളിൽ ഉള്ളത്. സത്യവിശ്വാസികളുടെ ഭാഗത്തുനിന്നുണ്ടായ ചില അന്വേഷണങ്ങളായിരുന്നു യഥാർത്ഥത്തിൽ ഈ ചോദ്യങ്ങൾ എന്നാണ് പല രിവായത്തുകളിൽ നിന്നുമായി മനസ്സിലാകുന്നത്. ഒരു പക്ഷേ, ചോദ്യം വാക്കാൽ ഉണ്ടായിട്ടില്ലെങ്കിൽ തന്നെയും സന്ദർഭവും പരിതഃസ്ഥിതിയും നോക്കുമ്പോൾ, ആ വിഷയങ്ങളെക്കുറിച്ച് അറിയുവാനുള്ള അവരുടെ ആഗ്രഹത്തെ മുൻനിറുത്തി ചോദ്യോത്തരരൂപത്തിൽ പ്രസ്താവിച്ചിരിക്കുകയാണെന്നും വരാവുന്നതാണ്. (അല്ലാഹുവിനറിയാം.) അഹ്മദ്, ഇബ്നുഅബീശൈബ, ഇബ്നു ഹുമൈദ്, അബൂദാവൂദ്, തിർമദീ, നസാഈ, ഇബ്നു ജരീർ (റ) എന്നിവർ ഉദ്ധരിച്ച ഒരു രിവായത്തിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: 'അല്ലാഹുവേ! ഞങ്ങൾക്ക് കള്ളിനെപ്പറ്റി മനസ്സമാധാനം നൽകുന്ന ഒരു വിവരണം നൽകേണമേ! കാരണം, അത് ധനത്തെയും, ബുദ്ധിയെയും നശിപ്പിക്കുന്നു, എന്ന് ഉമർ (റ) പറയുകയുണ്ടായി. അപ്പോൾ, يَسْأَلُونَكَ عَنِ الْخَمْرِ وَالْمَيْسِرِ (അവർ നിന്നോട് കള്ളിനെയും ചൂതാട്ടത്തെയും കുറിച്ച് ചോദിക്കുന്നു) എന്ന വചനം അവതരിച്ചു. ഉമർ (റ) ഇത് ഓതിക്കേട്ടപ്പോൾ വീണ്ടും അങ്ങനെ പറഞ്ഞു. എന്നിട്ട് സൂറത്തുന്നിസാഇലെ 43–ാം വചനം അവതരിച്ചു. അപ്പോഴും അദ്ദേഹം അങ്ങനെത്തന്നെ പറഞ്ഞു. അങ്ങനെ, സൂറത്തുൽ മാഇദ:യിലെ 93, 94 വചനം അവതരിച്ചു. അതിൽ فَهَلْ أَنتُم مُّنتَهُونَ (നിങ്ങൾ വിരമിക്കുന്നോ?!) എന്നിടത്ത് എത്തിയപ്പോൾ അദ്ദേഹം; ഞങ്ങൾ വിരമിച്ചു! ഞങ്ങൾ വിരമിച്ചു! എന്ന് പറഞ്ഞു.' കള്ളിന്റെയും ചൂതാട്ടത്തിന്റെയും വിഷയത്തിലുള്ള വിധിയെന്താണെന്ന് ഞങ്ങൾക്ക് പറഞ്ഞുതരണമെന്ന് വേറെ ചിലരും നബിﷺയോട് ചോദിച്ചതായും രിവായത്ത് ചെയ്യപ്പെട്ടിരിക്കുന്നു.

ഇബ്നു ഇസ്ഹാക്വും, ഇബ്നു അബീഹാതിമ (റ) യും ഇബ്നു അബ്ബാസ് (റ)ൽ നിന്നുദ്ധരിച്ച ഒരു നിവേദനത്തിന്റെ സാരം ഇപ്രകാരമാണ്: 'സ്വഹാബികളിൽപെട്ട ഒരു കൂട്ടരോട് അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കുവാൻ കൽപിക്കപ്പെട്ടു. അവർ നബിﷺയുടെ അടുക്കൽ ചെന്ന് പറഞ്ഞു: ഞങ്ങളുടെ ധനത്തിൽനിന്ന് ചിലവഴിക്കേണ്ടുന്നത് എന്താണെന്ന് ഞങ്ങൾക്കറിഞ്ഞുകൂടാ. അപ്പോൾ وَيَسْأَلُونَكَ مَاذَا يُنفِقُونَ (അവർ എന്ത് ചിലവഴിക്കണം എന്ന് നിന്നോട് ചോദിക്കുന്നു) എന്ന വചനം അവതരിച്ചു. അതിനു മുമ്പ് ഒരാൾ അയാളുടെ ധനം (മുഴുക്കെ) ചിലവഴിച്ചു ഒന്നും ബാക്കിയാകാതെയും, അയാൾക്ക് ധർമം കിട്ടാത്തപക്ഷം ഭക്ഷണത്തിന് വകയില്ലാതെയും ഇരിക്കുമാറ് ചിലവ

ഴിക്കാറുണ്ടായിരുന്നു.' ഇതുപോലെയുള്ള ചില രിവായത്തുകൾ വേറെയും ഉണ്ട്. ഇതിൽ നിന്ന് ഈ രണ്ടാമത്തെ ചോദ്യത്തിന്റെ ഉദ്ദേശ്യം മനസ്സിലായല്ലോ. ഇതിനുള്ള മറുപടി الْعَفْوَ (വിട്ടുവീഴ്ച ചെയ്യാവുന്നത്-സൗകര്യപ്പെട്ടത്) എന്നാകുന്നു. ഞെരുക്കവും ബുദ്ധിമുട്ടും ഉണ്ടാക്കാത്തതും, അത്യാവശ്യം കഴിച്ച് മിച്ചമുള്ളതും എന്നാണിതുകൊണ്ട് വിവക്ഷയെന്ന് താഴെ ഉദ്ധരിക്കുന്നതുപോലെയുള്ള ഹദീഥുകളിൽ നിന്ന് മനസ്സിലാക്കാം. എല്ലാവർക്കും അനുഷ്ഠാനത്തിൽ കൊണ്ടുവരുവാൻ സാധിക്കുന്നതും, പ്രായോഗികവും അതാണല്ലോ. ഒരാൾ കൂടുതൽ ത്യാഗസന്നദ്ധനായിക്കൊണ്ടും, തന്റെ ആവശ്യത്തെക്കാൾ മറ്റുള്ളവരുടെ ആവശ്യത്തിന് മുൻഗണന നൽകിക്കൊണ്ടും കൂടുതൽ ചിലവഴിക്കുന്നപക്ഷം അത് നല്ലതും ഉത്തമവും തന്നെ. അൻസ്വാരികളായ സ്വഹാബികളെ പ്രശംസിച്ചുകൊണ്ട് തങ്ങൾക്ക് അത്യാവശ്യമുണ്ടായിരുന്നാലും അവർ തങ്ങളുടെ ദേഹങ്ങളെക്കാൾ മറ്റുള്ളവർക്ക് പ്രാധാന്യം നൽകുന്നു (وَيُؤْثِرُونَ عَلَىٰٓ أَنفُسِهِمْ وَلَوْ كَانَ بِهِمْ خَصَاصَةٌ) എന്ന് അല്ലാഹു പറഞ്ഞിരിക്കുന്നത് പ്രസ്താവ്യമാണ്. (59: 9)

ഒരാളോട് റസൂൽ ﷺ ഇങ്ങനെ പറഞ്ഞതായി ജാബിർ (റ) ഉദ്ധരിക്കുന്നു: 'നീ നിന്റെ ദേഹം കൊണ്ട് ആരംഭിക്കുക. അങ്ങനെ, അതിന് ധർമ്മം ചെയ്യുക. എന്നിട്ട് വല്ലതും മിച്ചമുണ്ടെങ്കിൽ, അത് നിന്റെ വീട്ടുകാർക്ക്. വീട്ടുകാരിൽ നിന്ന് വല്ലതും മിച്ചമായാൽ അത് നിന്റെ കുടുംബാംഗങ്ങൾക്കും, നിന്റെ കുടുംബങ്ങളിൽ നിന്നും മിച്ചമുണ്ടെങ്കിൽ ഇതാ, ഇങ്ങനെയും ഇങ്ങനെയും ചെയ്തുകൊള്ളുക'. (മുസ്‌ലിം.) അതായത് പിന്നീട് ഇഷ്ടപ്പെട്ടവർക്ക് കൊടുത്തുകൊള്ളുക എന്ന് സാരം. മറ്റൊരു ഹദീഥിൽ അവിടുന്ന് പറയുന്നു: 'ആദമിന്റെ മകനേ (മനുഷ്യാ), മിച്ചമുള്ളത് ചിലവഴിക്കുന്നത് നിശ്ചയമായും നിനക്ക് നല്ല കാര്യമാണ്. അത് പിടിച്ചുവെക്കുന്നത് നിനക്ക് ദോഷവുമാണ്. ആവശ്യത്തിന് മാത്രമുള്ളതിനെപ്പറ്റി നീ ആക്ഷേപിക്കപ്പെടുന്നതല്ല. നിന്റെ പ്രാരാബ്ധത്തെ (നീ ചിലവഴിക്കുവാൻ ബാധ്യതപ്പെട്ട നിന്റെ ഭാര്യാമക്കളെ)ക്കൊണ്ട് ആരംഭിക്കുക. ഉയർന്നു നിൽക്കുന്ന (കൊടുക്കുന്ന) കൈ, താണ് നിൽക്കുന്ന (വാങ്ങുന്ന) കയ്യിനെക്കാൾ ഉത്തമമാകുന്നു.' (മുസ്‌ലിം)

മൂന്നാമത്തെ ചോദ്യം അനാഥക്കുട്ടികളുടെ വിഷയത്തിലാണ്. 'ഏറ്റവും നല്ല മാർഗത്തിലൂടെയല്ലാതെ അനാഥകളുടെ സ്വത്തിനെ സമീപിക്കരുത്' (6: 152; 17: 34.) എന്നും, 'അനാഥകളുടെ സ്വത്ത് അക്രമമായി തിന്നുന്നവർ അവരുടെ വയറ് നിറക്കുന്നത് അഗ്നി മാത്രമാണ്'. (4: 10) എന്നുമൊക്കെ അവതരിച്ചപ്പോൾ, അനാഥകളുടെ കൈകാര്യം നടത്തിവന്നിരുന്നവർക്ക് വളരെ വിഷമം തോന്നി. ഭക്ഷണപാനീയങ്ങളിൽപോലും അവരുമായി കൂടിക്കലരാതെ സൂക്ഷിക്കുമാറ് അവർ സ്വയം കർശനം സ്വീകരിക്കുകയുണ്ടായി. ഈ നിലപാട് സഹിക്കുവാൻ കഴിയാതായപ്പോൾ, അവരിൽ നിന്നുണ്ടായ ചില അന്വേഷണങ്ങളാണ് ഈ ചോദ്യംകൊണ്ടുദ്ദേശ്യമെന്ന് അബൂദാവൂദ്, നസാഈ, ഇബ്നുജരീർ (റ) മുതലായവർ ഉദ്ധരിച്ച പല രിവായത്തുകളിൽ നിന്നും മനസ്സിലാകുന്നു. ഇതിന് നൽകിയ മറുപടിയുടെ സാരം ഇങ്ങനെ മനസ്സിലാക്കാം:-

സ്വത്തുക്കളിലാകട്ടെ, മറ്റു വിഷയങ്ങളിലാകട്ടെ, അനാഥകൾക്ക് നന്മയും അഭിവൃദ്ധിയും ഉണ്ടാകുന്ന ഏത് കാര്യവും ചെയ്യുന്നത് നിങ്ങൾക്കും അവർക്കും വളരെ നല്ലതാകുന്നു. അവർക്ക് ഇഹത്തിലും നിങ്ങൾക്ക് പരത്തിലും അതുമൂലം വലിയ പ്രയോജനം സിദ്ധിക്കുവാനുണ്ട്. ഇതൊരു പൊതു തത്വമാകുന്നു. എനി, നിങ്ങളും അവരും കൂട്ടുജീവിതം സ്വീകരിച്ചു വരുകയാണെങ്കിൽ, അതിന് വിരോധമൊന്നുമില്ല. അവർ മതത്തിൽ- ചിലപ്പോൾ കുടുംബത്തിലും -നിങ്ങളുടെ സഹോദരങ്ങളാണല്ലോ. നിങ്ങളുടെ

നേർ സഹോദരങ്ങളെന്നപോലെ, സ്നേഹത്തിലും ഇണക്കത്തിലും അവരുമായി പെരുമാറുകയും, അവരുടെ ഗുണത്തിനും നന്മക്കും വേണ്ടി യത്നിക്കുകയും, അവർക്ക് നാശമോ നഷ്ടമോ വരുന്നത് സൂക്ഷിക്കുകയും വേണം. ഭക്ഷണപാനീയങ്ങൾപോലെയുള്ള നിത്യാവശ്യങ്ങളിൽ സഹോദരങ്ങൾ തങ്ങളുടെ സ്വത്തുക്കൾ അന്യോന്യം കൂട്ടായി വിനിയോഗിക്കുന്നതുപോലെ, നിങ്ങൾക്കും ചെയ്യാവുന്നതാണ്. പക്ഷേ, അവർക്ക് ഉപദ്രവവും നഷ്ടവും വരുത്തുവാനോ, അവരുടെ ധനം ചൂഷണം ചെയ്യാനോ ഇടയാകരുത് എന്നേയുള്ളൂ. നിങ്ങൾ എന്തുചെയ്യുന്നു, നിങ്ങളുടെ ഉദ്ദേശ്യമെന്ത് എന്നൊക്കെ അല്ലാഹുവിന് നല്ലപോലെ അറിയാം. ഇത് നിങ്ങൾ ഓർമവെക്കണം. നിങ്ങൾക്ക് പ്രാവർത്തികമാക്കുവാൻ കഴിയാത്ത നിയമങ്ങളും നിർബന്ധങ്ങളും ചുമത്തി നിങ്ങളെ ബുദ്ധിമുട്ടിക്കുവാൻ അല്ലാഹു ഉദ്ദേശിക്കുന്നില്ല. എന്നൊക്കെയാണ് ആ മറുപടിയിൽ അല്ലാഹു പറഞ്ഞതിന്റെ താൽപര്യം. والله اعلم

وَلَا تَنكِحُوا۟ ٱلْمُشْرِكَٰتِ حَتَّىٰ يُؤْمِنَّ ۚ وَلَأَمَةٌ مُّؤْمِنَةٌ خَيْرٌ مِّن مُّشْرِكَةٍ وَلَوْ أَعْجَبَتْكُمْ ۗ

**﴿221﴾ (സത്യവിശ്വാസികളേ), ബഹുദൈവ വിശ്വാസിനികളായ സ്ത്രീകൾ വിശ്വസിക്കുന്നത് വരേക്കും നിങ്ങൾ അവരെ വിവാഹം കഴിക്കരുത്. സത്യവിശ്വാസിനിയായ ഒരു അടിമ സ്ത്രീ തന്നെയാണ് ഒരു ബഹുദൈവ വിശ്വാസിനിയായ സ്ത്രീയെക്കാൾ ഉത്തമം- അവൾ നിങ്ങളെ അൽഭുതപ്പെടുത്തിയാലും [നിങ്ങൾക്ക് കൗതുകം ജനിപ്പിച്ചാലും] ശരി.**

وَلَا تُنكِحُوا۟ ٱلْمُشْرِكِينَ حَتَّىٰ يُؤْمِنُوا۟ ۚ وَلَعَبْدٌ مُّؤْمِنٌ خَيْرٌ مِّن مُّشْرِكٍ وَلَوْ أَعْجَبَكُمْ ۗ

**ബഹുദൈവ വിശ്വാസികൾക്ക്, അവർ വിശ്വസിക്കുന്നതുവരേക്കും നിങ്ങൾ വിവാഹം കഴിച്ചുകൊടുക്കുകയും ചെയ്യരുത്. സത്യവിശ്വാസിയായ ഒരു അടിമ തന്നെയാണ്, ഒരു ബഹുദൈവ വിശ്വാസിയെക്കാൾ ഉത്തമം- അവൻ നിങ്ങളെ അൽഭുതപ്പെടുത്തി [കൗതുകപ്പെടുത്തി]യാലും ശരി.**

أُو۟لَٰٓئِكَ يَدْعُونَ إِلَى ٱلنَّارِ ۖ وَٱللَّهُ يَدْعُوٓا۟ إِلَى ٱلْجَنَّةِ وَٱلْمَغْفِرَةِ بِإِذْنِهِۦ ۖ

**(കാരണം) അക്കൂട്ടർ നരകത്തിലേക്ക് ക്ഷണിക്കുന്നു; അല്ലാഹുവാകട്ടെ, അവൻ അവന്റെ ഉത്തരവ് [വിധിവിലക്കുകൾ] മുഖേന സ്വർഗത്തിലേക്കും, പാപമോചനത്തിലേക്കും**

ക്ഷണിക്കുന്നു.

| | |
|---|---|
| **അവൻ തന്റെ ആയത്ത് [ലക്ഷ്യം] കളെ മനുഷ്യർക്ക് വിവരിച്ചു കൊടു ക്കുകയും ചെയ്യുന്നു. അവർ ഉറ്റാലോ ചിക്കുവാൻ വേണ്ടി.** | وَيُبَيِّنُ ءَايَـٰتِهِۦ لِلنَّاسِ لَعَلَّهُمْ يَتَذَكَّرُونَ ﴿٢٢١﴾ |

﴾221﴿ وَلَا تَنكِحُوا നിങ്ങൾ വിവാഹം കഴിക്കരുത് الْمُشْرِكَاتِ ബഹുദൈവ വിശ്വാസി നികളെ حَتَّىٰ يُؤْمِنَّ അവർ വിശ്വസിക്കുന്നത് വരെ وَلَأَمَةٌ مُّؤْمِنَةٌ വിശ്വാസിനിയായ ഒരു അടിമസ്ത്രീ തന്നെ خَيْرٌ ഉത്തമം مِّن مُّشْرِكَةٍ ഒരു ബഹുദൈവ വിശ്വാസിനിയെക്കാൾ وَلَوْ أَعْجَبَتْكُمْ അവൾ നിങ്ങളെ അൽഭുത (കൗതുക)പ്പെടുത്തിയാലും وَلَا تُنكِحُوا നിങ്ങൾ വിവാഹം ചെയ്തുകൊടുക്കുകയും അരുത് الْمُشْرِكِينَ മുശ്രിക്കുകൾക്ക് حَتَّىٰ يُؤْمِنُوا അവർ വിശ്വസിക്കുന്നതുവരെ وَلَعَبْدٌ مُّؤْمِنٌ സത്യവിശ്വാസിയായ ഒരു അടിമ തന്നെ خَيْرٌ ഉത്തമം مِّن مُّشْرِكٍ ഒരു മുശ്രിക്കിനെക്കാൾ وَلَوْ أَعْجَبَكُمْ അവൻ നിങ്ങളെ ആശ്ചര്യ (കൗതുക)പ്പെടുത്തിയാലും أُولَـٰئِكَ അക്കൂട്ടർ يَدْعُونَ അവർ ക്ഷണിക്കുന്നു, അവർ വിളിക്കുന്നു إِلَى النَّارِ നരകത്തിലേക്ക് وَاللَّهُ അല്ലാഹുവാകട്ടെ يَدْعُوا ക്ഷണി ക്കുന്നു, വിളിക്കുന്നു إِلَى الْجَنَّةِ സ്വർഗത്തിലേക്ക് وَالْمَغْفِرَةِ പാപമോചനത്തിലേക്കും بِإِذْنِهِ അവന്റെ അനുമതി (സമ്മതം- ഉത്തരവ്) മുഖേന وَيُبَيِّنُ അവൻ വിവരിക്കുകയും ചെയ്യുന്നു آيَاتِهِ അവന്റെ ലക്ഷ്യം (വചനം)കളെ لِلنَّاسِ മനുഷ്യർക്ക് لَعَلَّهُمْ അവരാകുവാൻ വേണ്ടി, ആയേക്കാം يَتَذَكَّرُونَ അവർ ഉറ്റാലോചിക്കും, ഓർമവെക്കും.

---

ഇത് മുതൽ ഏതാനും വചനങ്ങളിൽ, വൈവാഹികവും ഗാർഹികവുമായ തുറക ളിൽ സത്യവിശ്വാസികൾ അനുഷ്ഠിക്കേണ്ടുന്ന പല നടപടിച്ചട്ടങ്ങളും നിയമങ്ങളുമാണ് അല്ലാഹു പഠിപ്പിക്കുന്നത്. സത്യവിശ്വാസികളായ- അതെ, മുസ്‌ലിംകളായ- പുരുഷൻമാർ മുശ്രിക്കുകളായ സ്ത്രീകളെ വിവാഹം ചെയ്യുവാനും, മുസ്‌ലിം സ്ത്രീകളെ മുശ്രിക്കു കളായ പുരുഷൻമാർക്ക് വിവാഹം കഴിച്ചു കൊടുക്കുവാനും പാടില്ലെന്ന് കൽപിച്ചു കൊണ്ട് മുസ്‌ലിംകളും അമുസ്‌ലിംകളും തമ്മിൽ വിവാഹബന്ധം നടത്തുന്നതിനെ അല്ലാഹു പാടെ നിഷിദ്ധമാക്കിയിരിക്കുകയാണ്. സൗന്ദര്യം, ധനം, ആഭിജാത്യം, ആകർഷ കമായ പെരുമാറ്റം, യോഗ്യത, മുതലായ ഏതെങ്കിലും കാരണത്താൽ അവരിൽപ്പെട്ട ഒരു സ്ത്രീയോ പുരുഷനോ നിങ്ങളെ എത്ര തന്നെ ആകർഷിച്ചാലും അവരുമായി വിവാ ഹബന്ധം നടത്തിക്കൂടാ എന്നും, അതിനെക്കാൾ നല്ലത് സത്യവിശ്വാസികളായ അടിമ കളുമായി വിവാഹബന്ധം നടത്തലാണെന്നും കൂടി അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. എന്നാൽ, മുശ്രിക്കുകളെ (ബഹുദൈവ വിശ്വാസികളെ) സംബന്ധിച്ച് മാത്രമാണല്ലോ അല്ലാഹു പറഞ്ഞത്- പൊതുവെ അവിശ്വാസി (കാഫിറു)കളെക്കുറിച്ച് ഒന്നും പ്രസ്താ വിച്ചിട്ടില്ലല്ലോ- ആ സ്ഥിതിക്ക് മുശ്രിക്കുകളല്ലാതെ അവിശ്വാസികളുമായി വിവാഹബന്ധം നടത്തിക്കൂടേ? എന്ന് ചോദിക്കപ്പെട്ടേക്കാം. ഇതിന് മറുപടി:-

(1) സത്യവിശ്വാസിനികളായ സ്ത്രീകൾ ഹിജ്റഃ വന്നാൽ അവരെ അവിശ്വാസി (കാ

ഫിറു)കളിലേക്ക് മടക്കി അയക്കരുതെന്ന് കൽപിച്ച ശേഷം സൂറത്തുൽ മുംതഹിനഃയിൽ അല്ലാഹു പറയുന്നു: لَا هُنَّ حِلٌّ لَّهُمْ وَلَا هُمْ يَحِلُّونَ لَهُنَّ –الممتحنة: ١٠ (ആ സ്ത്രീകൾ അവർക്ക്- അവിശ്വാസികൾക്ക്- അനുവദനീയമല്ല; അവർ അവർക്കും - ആ സ്ത്രീകൾക്കും- അനുവദനീയമല്ല.) അപ്പോൾ, മുശ്‌രിക്കുകളെപ്പോലെത്തന്നെയാണ് എല്ലാ കാഫിറു (അവിശ്വാസി)കളുമെന്ന് വ്യക്തമാകുന്നു.

(2) വിഗ്രഹാരാധനപോലെ പ്രത്യക്ഷമായ ശിർക്കുകൾ ഒരു പക്ഷേ കാണപ്പെട്ടില്ലെങ്കിൽ തന്നെയും- ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ ശിർക്കിൽ നിന്ന് ശുദ്ധമായ അവിശ്വാസികളെ കാണുകയില്ല താനും.

(3) ഇരു കൂട്ടരും തമ്മിൽ വിവാഹബന്ധം പാടില്ലെന്ന് നിശ്ചയിച്ചതിലടങ്ങിയ തത്വം അല്ലാഹു തന്നെ വിവരിച്ചത്. 'അവർ ക്ഷണിക്കുന്നത് നരകത്തിലേക്കാണ്.' ( أُولَٰئِكَ يَدْعُونَ إِلَى النَّارِ ) എന്നാണല്ലോ. അവിശ്വാസികളുടെ വിശ്വാസാചാരങ്ങളെല്ലാം തന്നെ നരകത്തിലേക്ക് വഴി തെളിയിക്കുന്നവയും സ്വർഗത്തിലേക്കുള്ള മാർഗം തടയുന്നതുമാണല്ലോ. ചുരുക്കിപ്പറഞ്ഞാൽ, വേദക്കാരിൽ നിന്നുള്ള സ്ത്രീകളെ ചുരുക്കം ചില ഉപാധികളോടുകൂടി മുസ്‌ലിംകൾക്ക് വിവാഹം ചെയ്യാമെന്ന് സൂറത്തുൽ മാഇദഃ 6-ാം വചനത്തിൽ അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്. മുസ്‌ലിംകളും അമുസ്‌ലിംകളും തമ്മിൽ വിവാഹബന്ധം സ്ഥാപിക്കുവാൻ പാടില്ലെന്നുള്ള പൊതു നിയമത്തിൽനിന്ന് ഇതുമാത്രമേ ഒഴിവാക്കപ്പെട്ടിട്ടുള്ളൂ.

ഭൗതിക താൽപര്യങ്ങളുടെ ആഘാതം നിമിത്തം ചില ആധുനിക ചിന്താഗതിക്കാർ ഈ നിരോധത്തെക്കുറിച്ച് പ്രസ്താവിക്കുമ്പോൾ, ഭാര്യാഭർത്താക്കൾ ആദർശപ്പൊരുത്തം ഇല്ലാത്തപക്ഷം അവരുടെ വിവാഹബന്ധം വിജയകരമാകുകയില്ലെന്നും, അതാണ് അവർ നരകത്തിലേക്കും അല്ലാഹു സ്വർഗത്തിലേക്കും ക്ഷണിക്കുന്നുവെന്ന് പറഞ്ഞതിന്റെ സാരമെന്നുമൊക്കെ പറഞ്ഞു ഈ നിയമത്തിന്റെ കാർക്കശ്യം ഒന്നു ലഘുവാക്കിക്കാണിക്കുവാൻ ശ്രമിക്കുന്നത് കാണാം. വാസ്തവത്തിൽ, വിവാഹബന്ധം വിജയകരമാകുകയെന്നത് ഇസ്‌ലാമിന്റെ ഉദ്ദേശ്യം തന്നെയാണെങ്കിലും അതിന്റെ വിജയപരാജയമല്ല ഈ നിരോധത്തിൽ പരിഗണിക്കപ്പെട്ടിരിക്കുന്ന യഥാർത്ഥ പശ്ചാത്തലം. സത്യവിശ്വാസത്തിലുള്ള ഐക്യവും അനൈക്യവുമാണ് അതിൽ പരിഗണിക്കപ്പെട്ടിരിക്കുന്നത്. ഈ വചനത്തിലെ വാക്കുകളിൽ നിന്നുതന്നെ അത് ആർക്കും മനസ്സിലാക്കാവുന്നതാകുന്നു. കേവലം വല്ല ആദർശത്തിന്റെയും ഐക്യത്തെക്കാൾ ഉപരിയാണ് മതത്തിലും വിശ്വാസത്തിലുമുള്ള യോജിപ്പ്. അതാണിവിടെ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്.

നബിﷺ ഇപ്രകാരം അരുളിചെയ്തിരിക്കുന്നു: 'നാല് കാര്യങ്ങൾക്കുവേണ്ടി സ്ത്രീ വിവാഹം ചെയ്യപ്പെടുന്നു: അവളുടെ ധനത്തിനുവേണ്ടിയും, കുലമഹത്വത്തിനുവേണ്ടിയും, സൗന്ദര്യത്തിന് വേണ്ടിയും, മതത്തിന് വേണ്ടിയും. എന്നാൽ, മതമുള്ളവളെ (വിവാഹം കഴിച്ചു)കൊണ്ട് നീ ഭാഗ്യം നേടിക്കൊള്ളുക. (അല്ലാത്ത പക്ഷം) നിന്റെ കൈകൾ മൺപുരളട്ടെ.' (ബു; മു.) അഥവാ നിനക്ക് നിർഭാഗ്യമായിരിക്കുമെന്ന് സാരം. മറ്റൊരു ഹദീഥിൽ തിരുമേനി പറയുന്നു: 'ഇഹലോകം ഒരു വിഭവമത്രെ. ഇഹലോകവിഭവങ്ങളിൽ ഏറ്റവും ഉത്തമമായത് സദ്‌വൃത്തയായ സ്ത്രീ (ഭാര്യ)യാകുന്നു.' (മു.)

## വിഭാഗം – 28

| | |
|---|---|
| وَيَسْـَٔلُونَكَ عَنِ ٱلْمَحِيضِ ۖ قُلْ هُوَ أَذًى فَٱعْتَزِلُوا۟ ٱلنِّسَآءَ فِى ٱلْمَحِيضِ ۖ وَلَا تَقْرَبُوهُنَّ حَتَّىٰ يَطْهُرْنَ ۖ فَإِذَا تَطَهَّرْنَ فَأْتُوهُنَّ مِنْ حَيْثُ أَمَرَكُمُ ٱللَّهُ ۚ | ﴾222﴿ അവർ നിന്നോട് ആർത്തവത്തെക്കുറിച്ചും ചോദിക്കുന്നു. നീ പറയുക: 'അത് ഒരു (തരം) ഉപദ്രവമാകുന്നു; അതിനാൽ ആർത്തവ (കാല)ത്തിൽ നിങ്ങൾ സ്ത്രീകളെ വിട്ടു നിൽക്കുവിൻ. അവർ ശുദ്ധിയാകുന്നതുവരേക്കും നിങ്ങൾ അവരെ സമീപിക്കുകയും അരുത് അങ്ങനെ, അവർ ശുദ്ധിയായിത്തീർന്നാൽ, അല്ലാഹു നിങ്ങളോട് കൽപിച്ച വിധത്തിലൂടെ നിങ്ങൾ അവരുടെ അടുക്കൽ ചെന്നുകൊള്ളുവിൻ. |
| إِنَّ ٱللَّهَ يُحِبُّ ٱلتَّوَّٰبِينَ وَيُحِبُّ ٱلْمُتَطَهِّرِينَ ﴿٢٢٢﴾ | നിശ്ചയമായും, പശ്ചാത്തപിച്ചു മടങ്ങുന്നവരെ അല്ലാഹു ഇഷ്ടപ്പെടുന്നു; ശുദ്ധി പ്രാപിക്കുന്നവരെയും അവൻ ഇഷ്ടപ്പെടുന്നു. |
| نِسَآؤُكُمْ حَرْثٌ لَّكُمْ فَأْتُوا۟ حَرْثَكُمْ أَنَّىٰ شِئْتُمْ ۖ وَقَدِّمُوا۟ لِأَنفُسِكُمْ ۚ | ﴾223﴿ നിങ്ങളുടെ സ്ത്രീകൾ [ഭാര്യമാർ] നിങ്ങളുടെ കൃഷി (യിടം) ആകുന്നു. അതിനാൽ, നിങ്ങളുടെ കൃഷിയുടെ അടുക്കൽ നിങ്ങൾ എങ്ങനെ ഉദ്ദേശിച്ചുവോ (അപ്രകാരം) ചെന്നു കൊള്ളുക; നിങ്ങൾ നിങ്ങൾക്കു തന്നെ (വേണ്ടത്) മുൻകൂട്ടി ചെയ്തുവെക്കുകയും ചെയ്യുവിൻ. |
| وَٱتَّقُوا۟ ٱللَّهَ وَٱعْلَمُوٓا۟ أَنَّكُم مُّلَٰقُوهُ ۗ وَبَشِّرِ ٱلْمُؤْمِنِينَ ﴿٢٢٣﴾ | നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, നിങ്ങൾ അവനുമായി കണ്ടുമുട്ടുന്നവരാണെന്ന് അറിയുകയും ചെയ്യുവിൻ. (നബിയേ) സത്യവിശ്വാസികൾക്ക് നീ സന്തോഷവാർത്ത അറിയിക്കുകയും ചെയ്യുക. |

---

﴾222﴿ وَيَسْأَلُونَكَ അവർ നിന്നോട് ചോദിക്കുകയും ചെയ്യുന്നു عَنِ الْمَحِيضِ ആർത്തവത്തെപ്പറ്റി, ഋതുകാലത്തെപ്പറ്റി قُلْ നീ പറയുക هُوَ അത് أَذًى ഒരു ഉപദ്രവമാണ്, ശല്യമാണ് (മ്ളേഛമാണ്) فَاعْتَزِلُوا അതിനാൽ നിങ്ങൾ വിട്ടു (അകന്നു) നിൽക്കു

വിൻ النِّسَاءَ സ്ത്രീകളെ فِي الْمَحِيضِ ആർത്തവത്തിൽ, ഋതുകാലത്തിൽ وَلَا تَقْرَبُوهُنَّ അവരെ നിങ്ങൾ സമീപിക്കുകയും ചെയ്യരുത് حَتَّىٰ يَطْهُرْنَ അവർ ശുദ്ധിയാകുന്നത് വരെ فَأْتُوهُنَّ എന്നിട്ട് (അങ്ങനെ) അവർ ശുദ്ധിയായിത്തീർന്നാൽ فَإِذَا تَطَهَّرْنَ നിങ്ങള വരുടെ അടുക്കൽ ചെന്നുകൊള്ളുവിൻ مِنْ حَيْثُ വിധത്തിലൂടെ أَمَرَكُمُ നിങ്ങളോട് കൽപിച്ച اللَّهُ അല്ലാഹു إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يُحِبُّ അവൻ ഇഷ്ടപ്പെടു ന്നു, സ്നേഹിക്കും التَّوَّابِينَ (പശ്ചാത്തപിച്ചു) മടങ്ങുന്നവരെ وَيُحِبُّ അവൻ ഇഷ്ട പ്പെടുകയും ചെയ്യുന്നു الْمُتَطَهِّرِينَ ശുദ്ധി പ്രാപിക്കുന്നവരെ ﴾223﴿ نِسَاؤُكُمْ നിങ്ങ ളുടെ സ്ത്രീകൾ حَرْثٌ കൃഷി (വിളയിടം) ആകുന്നു لَّكُمْ നിങ്ങൾക്ക്, നിങ്ങളുടെ فَأْتُوا അതിനാൽ നിങ്ങൾ ചെല്ലുവിൻ حَرْثَكُمْ നിങ്ങളുടെ വിളക്കൽ, കൃഷിയുടെ അടുക്കൽ أَنَّىٰ شِئْتُمْ നിങ്ങൾ എങ്ങനെ ഉദ്ദേശിച്ചുവോ (അങ്ങനെ) وَقَدِّمُوا നിങ്ങൾ മുൻകൂട്ടി (മുൻ ചെയ്തു വെയ്ക്കുകയും ചെയ്യുക) لِأَنفُسِكُمْ നിങ്ങളുടെ സ്വന്ത ങ്ങൾക്ക്, നിങ്ങൾക്കുതന്നെ وَاتَّقُوا اللَّهَ അല്ലാഹുവിനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യു വിൻ وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുക أَنَّكُمْ നിങ്ങൾ (ആകുന്നു) എന്ന് مُّلَاقُوهُ അവനുമായി കണ്ടുമുട്ടുന്നവർ وَبَشِّرِ നീ സന്തോഷം അറിയിക്കുകയും ചെയ്യുക الْمُؤْمِنِينَ സത്യവിശ്വാസികൾക്ക്

---

ഇമാം അഹ്മദും, മുസ്ലിമും (റ) ഉദ്ധരിച്ച ഒരു ഹദീഥിന്റെ ചുരുക്കം ഇങ്ങനെയാണ്: 'സ്ത്രീകൾക്ക് ആർത്തവകാലമായാൽ യഹൂദികൾ അവരൊന്നിച്ച് ഭക്ഷണം കഴിക്കുക യോ, വീട്ടിൽ ഒന്നിച്ച് പെരുമാറുകയോ ചെയ്തിരുന്നില്ല. സ്വഹാബികൾ ഇതിനെപ്പറ്റി നബിﷺയോട് ചോദിച്ചു. അപ്പോഴാണ് ഈ വചനം അവതരിച്ചത്. അങ്ങനെ, സംഭോഗം ഒഴിച്ചുള്ളതെല്ലാം ചെയ്തുകൊള്ളാമെന്ന് നബിﷺ പറഞ്ഞു. ഇതുകേട്ടപ്പോൾ, ഈ മനു ഷ്യന് നമ്മോട് എതിര് പ്രവർത്തിക്കണമെന്നേയുള്ളൂവെന്ന് യഹൂദികൾ പറയുകയുണ്ടാ യി. അതിൽ പ്രതിഷേധിച്ചുകൊണ്ട് ചില സ്വഹാബികൾ വന്ന് നബിﷺയോട്: എന്നാൽ, നമുക്ക് സംഭോഗവും കൂടി നടത്തിയാലെന്താണെന്ന് എന്ന് ചോദിച്ചു. അപ്പോൾ നബിﷺയുടെ മുഖഭാവം മാറി (ദേഷ്യപ്പെട്ടു)'. ഹിന്ദുക്കൾക്കിടയിലും യഹൂദികളെപ്പോ ലെ, ആർത്തവകാലത്ത് സ്ത്രീകളുമായി ഐത്തം ആചരിച്ചു വരുന്ന സമ്പ്രദായം നില വിലുണ്ട്. എല്ലാ കാര്യത്തിലുമെന്നപോലെ, ഈ വിഷയത്തിലും ഇസ്ലാം വസ്തുനി ഷ്ഠമായ ഒരു സമീപനമാണ് സ്വീകരിച്ചിരിക്കുന്നത്.

ആർത്തവം ഒരു ഉപദ്രവമാകുന്നു. അഥവാ മാലിന്യവും വൃത്തിഹീനവുമാണ്. അതു കൊണ്ട് ആർത്തവകാലത്ത് ഭാര്യമാരുമായി സമീപിക്കാതെ വിട്ടു നിൽക്കണമെന്ന് അല്ലാഹു സത്യവിശ്വാസികളോട് കൽപിക്കുന്നു. സമീപിക്കരുതെന്ന് പറഞ്ഞതിന്റെ താൽപര്യം അവരുടെ അടുത്തൊന്നും ചെന്നുകൂടാ എന്നോ, അവർക്ക് ആരെയും തീണ്ടു വാൻ പാടില്ലെന്നോ അല്ല. പ്രസ്തുത മാലിന്യ സ്ഥാനവുമായി ബന്ധപ്പെട്ട സമീപനം- സംഭോഗം- പാടില്ല എന്നാണെന്നും, മറ്റുള്ള സമീപനങ്ങൾക്കും സമ്പർക്കങ്ങൾക്കും വിരോധമില്ലെന്നും നബി തിരുമേനിﷺയുടെ ഹദീഥുകളിൽ നിന്ന് വ്യക്തമായിരിക്കു ന്നു. ആർത്തവരക്തം ഒരു മാലിന്യവസ്തുവാണെന്നല്ലാതെ, ആർത്തവമുള്ളപ്പോൾ സ്ത്രീകൾ മാലിന്യവതികളായിരിക്കുമെന്ന് അല്ലാഹു പ്രസ്താവിച്ചിട്ടില്ല. 'ശുദ്ധിയാകുക' എന്ന് പറഞ്ഞതുകൊണ്ട് ഉദ്ദേശ്യം ആർത്തവരക്തം നിന്നുപോയശേഷം കുളിച്ചു ശുദ്ധി

യാകുക എന്നാകുന്നു. ഈ കുളി നിർബന്ധമാണ് താനും. 'അല്ലാഹു കൽപിച്ച വിധത്തിലൂടെ ചെല്ലുക' എന്ന് പറഞ്ഞതിന്റെ താൽപര്യം, മാനുഷികവും പ്രകൃതിപരമായ മര്യാദകളും, മതനിർദ്ദേശങ്ങളും ലംഘിക്കാത്ത വിധത്തിൽ സമീപിക്കുക എന്നത്രെ. ഭാര്യാഭർത്താക്കൾ തമ്മിലുള്ള ദാമ്പത്യജീവിതത്തെ പൊതുവിൽ ബാധിക്കുന്ന ഒരു കൽപനയാണിത്. അഥവാ ആർത്തവ ശുദ്ധിക്കുശേഷമുള്ള സമീപനത്തെ മാത്രം ഉദ്ദേശിച്ചുകൊണ്ടുള്ള ഒരു കൽപനയല്ല. ബാഹ്യത്തിലുള്ളതും ശാരീരികവുമായ ഒരു അശുദ്ധിയാണ് ആർത്തവമെന്നും, അതിൽനിന്നുള്ള ശുദ്ധീകരണമാണ് കുളിയെന്നും വ്യക്തമാണല്ലോ. എന്നാൽ, അതുപോലെ ആന്തരികവും ആത്മീയവുമായ ചില മാലിന്യങ്ങളാണ് പാപങ്ങളെന്നും, അവയിൽ നിന്നുള്ള ശുദ്ധീകരണം പശ്ചാത്താപമാണെന്നും, രണ്ടുതരം ശുദ്ധീകരണങ്ങളെയും അല്ലാഹു ഇഷ്ടപ്പെടുന്നതാണെന്നും കൂടി അല്ലാഹു ഉണർത്തിയിരിക്കുന്നു. നിശ്ചയമായും, പശ്ചാത്തപിക്കുന്നവരെ അല്ലാഹു ഇഷ്ടപ്പെടുന്നു. ശുദ്ധി പ്രാപിക്കുന്നവരെയും അവൻ ഇഷ്ടപ്പെടുന്നു.'

نِسَاؤُكُمْ حَرْثٌ لَّكُمْ (നിങ്ങളുടെ സ്ത്രീകൾ- ഭാര്യമാർ- നിങ്ങളുടെ കൃഷിയിടമാണ്) എന്ന വാക്യം വളരെ മഹത്തായ ഒരു തത്വത്തെയാണ് ചൂണ്ടിക്കാട്ടുന്നത്. നിലം ശരിപ്പെടുത്തി വിത്തിടുകയും, വിത്ത് മുളച്ചു ഉൽപന്നങ്ങൾ വിളയുകയും ചെയ്യുന്നതാണല്ലോ കൃഷി. അപ്പോൾ, ഒരർത്ഥത്തിൽ കൃഷിയിടം തന്നെയാണ് ഭാര്യമാരും. കൃഷിയുടെ നന്മയും അനുകൂല സാഹചര്യങ്ങളും പൊതുവെ കർഷകന് ആനന്ദവും സന്തോഷവും ഉളവാക്കുന്നതായിരിക്കുമെങ്കിലും അതിൽ നിന്നുള്ള വിളവാണല്ലോ അവന്റെ ലക്ഷ്യം. അതുപോലെ സന്താനമാണ് ഈ കൃഷിയുടെ സാക്ഷാൽ ലക്ഷ്യം. മനുഷ്യവർഗം ഈ ലോകത്ത് നിലനിൽക്കുന്നതും, വളർന്നു വർദ്ധിക്കുന്നതും ഈ കൃഷിയിലൂടെയാകുന്നു. സ്രഷ്ടാവും പരിപാലകനുമായ അല്ലാഹു നിശ്ചയിച്ച ഒരു പ്രകൃതി നിയമമത്രെ അത്. കേവലം പ്രേമവികാരങ്ങളെയോ, ശാരീരിക മോഹങ്ങളെയോ നിവൃത്തിയാക്കുവാനുള്ള ഒരു ഉപാധി മാത്രമായിട്ടല്ല- അതും പരിഗണനീയം തന്നെയാണെങ്കിലും- അതിനെക്കാൾ ഉപരിയായ ആ ലക്ഷ്യത്തെ ഉന്നമാക്കിക്കൊണ്ടാണ് അല്ലാഹു വിവാഹ ബന്ധത്തെ കണക്കാക്കിയിരിക്കുന്നത് എന്നാണ് ഇതിന്റെ അർത്ഥം. തുടർന്നുള്ള വാക്യങ്ങളിലും അതിലേക്കുള്ള സൂചന കാണാം. വേറെ പല ഖുർആൻ വചനങ്ങളിൽ നിന്നും ഈ യാഥാർത്ഥ്യം വളരെ വ്യക്തമായിത്തന്നെ മനസ്സിലാകുന്നതുമാണ്.

ഭാര്യമാർ കൃഷിയിടമാണെന്ന് പറഞ്ഞശേഷം, 'അതുകൊണ്ട് നിങ്ങളുടെ കൃഷിയിടത്തിൽ നിങ്ങൾ ഉദ്ദേശിച്ച പ്രകാരം ചെന്നുകൊള്ളുക' എന്നുകൂടി അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. അതെ, അവരുടെ അടുക്കൽ ചെല്ലുന്നതിൽ നിങ്ങൾക്കിഷ്ടപ്പെട്ട വിധമെല്ലാം സ്വീകരിക്കാമെന്ന് സാരം. എന്നാൽ, ഉൽപാദനത്തിനുപയുക്തമായ മാർഗങ്ങളിലൂടെയായിരിക്കണം കൃഷിയിടങ്ങളിൽ പ്രവേശിക്കുന്നതെന്നും, അതിന് വിരുദ്ധമായ പ്രവേശങ്ങൾ ശരിയല്ലെന്നും പ്രത്യേകം പറയേണ്ടതില്ലല്ലോ. അല്ലാഹു അവന്റെ സൃഷ്ടിയായ മനുഷ്യർക്ക് പഠിപ്പിച്ചുകൊടുക്കുന്ന ദാമ്പത്യ പാഠങ്ങളും, അതിനുപയോഗിച്ച വാക്കുകളും നോക്കുക! വളരെ ലളിതവും, മാന്യവും, ഹൃദ്യവുമായ ചുരുക്കം ചില വാക്കുകൾ! സ്നേഹവും കനിവും നിറഞ്ഞ ശൈലി! അല്ലാഹുവിൽ നിന്നല്ലാതെ ഇത്തരം അദ്ധ്യാപന ശൈലി എവിടെ കാണുവാനാണ്?! . الله اكبر ഒരു മാതാവിന് അവളുടെ മുലകുടിക്കുന്ന പിഞ്ചോമനയോടുള്ളതിനെക്കാൾ കൃപയാണ് അല്ലാഹുവിന് അവന്റെ അടിയാൻമാരോടുള്ളതെന്ന് നബിﷺ ഒരവസരത്തിൽ പ്രസ്താവിച്ചത് ഇവിടെ സ്മരണീയമാകുന്നു.

അടുത്ത വാക്യങ്ങൾ ശ്രദ്ധിക്കുക: 'നിങ്ങൾ നിങ്ങൾക്കുതന്നെവേണ്ടി മുന്നൊരുക്കം ചെയ്തുകൊള്ളണം, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കണം, അവനുമായി കണ്ടുമുട്ടേണ്ടി വരുമെന്ന് അറിഞ്ഞിരിക്കണം' എന്നൊക്കെ അല്ലാഹു ഉപദേശിക്കുന്നു. വൈവാഹിക ജീവിതത്തിലും മറ്റുമായി ശ്രദ്ധ ചെലുത്തിക്കൊണ്ട് സ്വന്തം ഭാവി മറന്നു പോകരുത്. സൽക്കർമങ്ങൾ ചെയ്തും അല്ലാഹുവിന്റെ വിധിവിലക്കുകൾ പാലിച്ചുകൊണ്ടും ഭാവി വിജയത്തിനുള്ള മാർഗങ്ങൾ നേരത്തെക്കൂട്ടി ഒരുക്കിക്കൊണ്ടിരിക്കണം, മരണാനന്തരം അല്ലാഹുവിന്റെ മുമ്പിൽ ഹാജരായി അവന്റെ വിചാരണ നേരിടേണ്ടിവരുമെന്ന് സദാ ഓർമയുണ്ടായിരിക്കണമെന്ന് താൽപര്യം.

وَقَدِّمُوا لِأَنفُسِكُمْ (നിങ്ങൾ നിങ്ങൾക്കുവേണ്ടിത്തന്നെ മുൻകൂട്ടി ചെയ്തുവെക്കുവിൻ) എന്ന വാക്യത്തിന് മേൽകണ്ട അർത്ഥത്തിലുള്ള വ്യാഖ്യാനമാണ് മിക്ക വ്യാഖ്യാതാക്കളും നൽകിയിരിക്കുന്നത്. ഇബ്നു കഥീർ (റ) സൂചിപ്പിച്ചതുപോലെ, അതിനുശേഷമുള്ള രണ്ടുവാക്യങ്ങളും– അല്ലാഹുവിനെ സൂക്ഷിക്കണമെന്നും, അവനുമായി കണ്ടുമുട്ടുമെന്നറിഞ്ഞിരിക്കണമെന്നുമുള്ള വാക്യങ്ങൾ– ഈ വ്യാഖ്യാനത്തിന് പിൻബലം നൽകുകയും ചെയ്യുന്നു. ഭാര്യമാരുമായുള്ള സമീപനത്തിൽനിന്ന് സൽകർമികളായ നല്ല സന്താനങ്ങൾ ജനിക്കുവാനും, അവർവഴി വംശപരമ്പര നിലനിൽക്കുവാനുമായിരിക്കണം നിങ്ങളുടെ ആഗ്രഹം, അതിനുവേണ്ടി നിങ്ങൾ പ്രാർത്ഥിക്കുകയും വേണം. എന്നൊക്കെയാണ് ഈ വാക്യത്തിന്റെ താൽപര്യമെന്നത്രെ മറ്റ് ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. ഭാര്യ– ഭർതൃ ബന്ധത്തെക്കുറിച്ച് സംസാരിക്കുന്ന സന്ദർഭമാണിതെന്നുള്ളതിനെ ആസ്പദമാക്കിയാണ് ഈ അഭിപ്രായം. താഴെ ഉദ്ധരിക്കുന്ന ഹദീഥിൽ കാണാവുന്നതുപോലെ– മരണശേഷവും മുറിഞ്ഞുപോകാത്ത ഒരു സൽകർമമാണല്ലോ നല്ല സന്താനം. എന്നിരിക്കെ, അതിനുവേണ്ടി ആഗ്രഹിക്കുന്നതും, പ്രാർത്ഥിക്കുന്നതും ഒരു നല്ല കർമം തന്നെയാണെന്നുള്ളതിൽ സംശയമില്ല. പക്ഷേ, അതുമാത്രമാണ് ഈ വാക്യകൊണ്ടുദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്ന് കരുതിക്കൂടാ.

റസൂൽﷺ പറഞ്ഞതായി അബൂഹുറയ്റഃ (റ) ഉദ്ധരിക്കുന്നു: 'മനുഷ്യൻ മരണമടഞ്ഞാൽ, മൂന്ന് കാര്യങ്ങളെ സംബന്ധിക്കുന്നതല്ലാത്ത അവന്റെ കർമം (മുഴുവനും) മുറിഞ്ഞുപോകുന്നു. അതായത്, നടന്നുകൊണ്ടിരിക്കുന്ന ദാനധർമവും, ഉപകാരപ്രദമായ ജ്ഞാനവും, തനിക്കുവേണ്ടി പ്രാർത്ഥിക്കുന്ന സദ്വൃത്തനായ സന്താനവും.' (മു.) റസൂൽﷺ പറഞ്ഞതായി ഇബ്നു അബ്ബാസ് (റ) ഉദ്ധരിക്കുന്നു: 'നിങ്ങളൊരാൾ തന്റെ വീട്ടുകാരുടെ (ഭാര്യയുടെ) അടുക്കൽ ചെല്ലുമ്പോൾ (സംയോഗവേളയിൽ) بِسْمِ اللَّهِ اللَّهُمَّ جَنِّبْنَا الشَّيْطَانَ وَجَنِّبْ الشَّيْطَانَ مَا رَزَقْتَنَا എന്ന് പറയുകയും, രണ്ടുപേർക്കുമിടയിൽ സന്താനം വിധിക്കപ്പെടുകയും ചെയ്യുന്നപക്ഷം, ആ സന്താനത്തിന് പിശാച് ഒരിക്കലും ഉപദ്രവം വരുത്തുകയില്ല' (ബു; മു.) ഈ പ്രാർത്ഥനയുടെ സാരം ഇതാകുന്നു: 'അല്ലാഹുവിന്റെ നാമത്തിൽ. അല്ലാഹുവേ! ഞങ്ങളിൽ നിന്ന് നീ പിശാചിനെ അകറ്റിത്തരേണമേ! ഞങ്ങൾക്ക് നീ നൽകുന്നതിൽ (സന്താനത്തിൽ) നിന്നും പിശാചിനെ അകറ്റിത്തരേണമേ!'

മേൽപറഞ്ഞ രണ്ടുമല്ലാത്ത വളരെ വിചിത്രമായ ഒരു അർത്ഥ വ്യാഖ്യാനം ഈ വാക്യത്തിന് ഒരു പണ്ഡിതൻ ഇപ്പോൾ നൽകിക്കാണുന്നു. അതിങ്ങനെയാണ്: '(കൃഷിസ്ഥലത്ത് ചെല്ലുമ്പോൾ വേണ്ട ഒരുക്കങ്ങൾ) മുൻകൂട്ടി ചെയ്തുവെക്കുകയും ചെയ്യുക.' ഈ വാക്യത്തിന് ആ പണ്ഡിതൻ തന്നെ നൽകിയ വ്യാഖ്യാനം ഇങ്ങനെയു

മാണ്: 'സ്ത്രീകളുടെ അടുക്കല്‍ ചെല്ലുമ്പോള്‍ ഭാവിയെക്കുറിച്ച് ചിന്തിക്കണം. അതായത്, അതില്‍ സന്താനങ്ങള്‍ ജനിക്കുമ്പോള്‍ അവരുടെ പരിപാലനത്തിനും പരിശീലനത്തിനും വേണ്ട ഒരുക്കങ്ങള്‍ ചെയ്തുവെക്കണം. സന്താനങ്ങള്‍ ഉണ്ടാകുമ്പോള്‍ മാത്രം അതിനെക്കുറിച്ച് ചിന്തിച്ചാല്‍ പോരാ എന്നര്‍ത്ഥം'. ക്വുര്‍ആന്റെ പ്രസ്താവനകളെ കഴിവതും ഭൗതികജീവിതത്തിന്റെ വിജയത്തിലേക്ക് മുതല്‍കൂട്ടായി ചിത്രീകരിക്കുവാന്‍ ശ്രമിച്ചുകൊണ്ട് നടത്തപ്പെടുന്ന അര്‍ത്ഥ വ്യാഖ്യാനങ്ങളില്‍ ഒന്നത്രെ ഇത്. മനസ്സാക്ഷിയും നിഷ്പക്ഷബുദ്ധിയുമുള്ള ഏവര്‍ക്കും ഇതിന്റെ പിന്നിലുള്ള പ്രേരണ മനസ്സിലാക്കാവുന്നതാണ്. അതെന്തായാലും ശരി, ചില വസ്തുതകള്‍ മുമ്പില്‍വെച്ചുകൊണ്ട് ഈ അര്‍ത്ഥവ്യാഖ്യാനമൊന്ന് പരിശോധിച്ചു നോക്കുക:-

നിങ്ങളുടെ സ്വന്തങ്ങള്‍ക്ക്- നിങ്ങള്‍ക്കുതന്നെ- വേണ്ടി മുന്‍കൂട്ടി ചെയ്തുവെക്കണം ( وَقَدِّمُوا لِأَنفُسِكُمْ ) എന്നാണ് അല്ലാഹു പറഞ്ഞത്. ഇവര്‍ പറയുന്നതാകട്ടെ, ഭാവിയില്‍ ജനിക്കുവാന്‍ പോകുന്ന സന്താനങ്ങളുടെ പരിപാലനത്തിനും പരിശീലനത്തിനും വേണ്ട ഒരുക്കങ്ങള്‍ ചെയ്തുവെക്കണമെന്നുമാണ്. ഈ ഒരുക്കങ്ങള്‍ ചെയ്തുവെക്കുന്നതാകട്ടെ,- ഇവര്‍ പറഞ്ഞതനുസരിച്ചുതന്നെ- സ്ത്രീകളുടെ അടുക്കല്‍ ചെല്ലുമ്പോഴാണ് താനും. ഇതിന്റെ അര്‍ത്ഥം നമുക്ക് മനസ്സിലാകുന്നില്ല. വിവാഹത്തിനുമുമ്പ് തന്നെ ഈ ഒരുക്കം ചെയ്തുവെക്കണമെന്നാണ് പറയുന്നതെങ്കില്‍ അതിന് അല്‍പമെങ്കിലും ഒരര്‍ത്ഥമുണ്ടെന്ന് സമ്മതിക്കാമായിരുന്നു. എനി, സന്താനങ്ങളെ പോറ്റിവളര്‍ത്തുവാനും പരിശീലിപ്പിക്കുവാനുമൊക്കെയുള്ള വക മുന്‍കൂട്ടി കണ്ടുവെച്ച ശേഷമേ വിവാഹം കഴിക്കാവൂ എന്നോ, ഭാര്യമാരെ സമീപിക്കാവൂ എന്നോ അല്ലാഹുവും അവന്റെ റസൂലും കല്‍പിക്കുകയോ ഉപദേശിക്കുകയോ ചെയ്തിട്ടുണ്ടോ? അതുമില്ല. നേരെമറിച്ച് സ്വതന്ത്രകളായ സ്ത്രീകളെ വിവാഹം ചെയ്യാന്‍ കഴിയാത്തവര്‍ക്ക് അടിമ സ്ത്രീകളെ വിവാഹം ചെയ്യാമെന്നും (4:25), അവിവാഹിതര്‍ക്കും നല്ലവരായ അടിമകള്‍ക്കും വിവാഹം ചെയ്തു കൊടുക്കണമെന്നും, അവര്‍ ദരിദ്രരാണെങ്കില്‍ അല്ലാഹു വഴിയെ അവര്‍ക്ക് ധന്യത നല്‍കിക്കൊള്ളുമെന്നും (24:32) അല്ലാഹു പറയുന്നു. വിവാഹം നടത്തുവാന്‍ കഴിവുള്ള യുവാക്കള്‍ വിവാഹം കഴിക്കണമെന്നും, കഴിവില്ലാത്തവര്‍ നോമ്പ് പിടിക്കണമെന്നും നബി ﷺ യും കല്‍പിച്ചിരിക്കുന്നു. (ബു; മു.) വിവാഹം ചെയ്യാന്‍ കഴിവുണ്ടായാല്‍ അത് ചെയ്യാമെന്നല്ലാതെ അതില്‍ ഉണ്ടായേക്കാവുന്ന സന്താനങ്ങളുടെ ആവശ്യങ്ങള്‍ക്ക് വേണ്ടിവരുന്ന വക മുന്‍കൂട്ടി കണ്ടു വെച്ചിട്ടുവേണം അതെന്ന് ക്വുര്‍ആനിലും ഹദീഥിലും പ്രസ്താവിച്ചിട്ടില്ല. ഇത്രയും പറഞ്ഞതില്‍ നിന്നുതന്നെ ഇവരുടെ ഈ പുതിയ അര്‍ത്ഥവ്യാഖ്യാനം സത്യവിരുദ്ധമാണെന്ന് മനസ്സിലായല്ലോ.

وَلَا تَجْعَلُوا۟ ٱللَّهَ عُرْضَةً لِّأَيْمَـٰنِكُمْ أَن تَبَرُّوا۟ وَتَتَّقُوا۟ وَتُصْلِحُوا۟ بَيْنَ ٱلنَّاسِ ۗ

**﴾224﴿ നിങ്ങള്‍ നിങ്ങളുടെ സത്യങ്ങള്‍ക്ക് അല്ലാഹുവിനെ ഒരു വിലങ്ങ് [തടസ്സം] ആകരുത്; അതായത്, നിങ്ങള്‍ പുണ്യം പ്രവര്‍ത്തിക്കുകയും, സൂക്ഷ്മത പാലിക്കുകയും, മനുഷ്യര്‍ക്കിടയില്‍ നന്മയുണ്ടാക്കുകയും ചെയ്യുന്നതിന്.**

وَٱللَّهُ سَمِيعٌ عَلِيمٌ ﴿٢٢٤﴾

**അല്ലാഹു (എല്ലാം) കേള്‍ക്കുന്നവനും, അറിയുന്നവനുമാകുന്നു.**

لَّا يُؤَاخِذُكُمُ ٱللَّهُ بِٱللَّغْوِ فِىٓ أَيْمَـٰنِكُمْ وَلَـٰكِن يُؤَاخِذُكُم بِمَا كَسَبَتْ قُلُوبُكُمْ ۗ

﴾225﴿ നിങ്ങളുടെ സത്യങ്ങളിൽ (മനഃപൂർവ്വമല്ലാത്ത) വ്യർത്ഥവാക്ക് മൂലം അല്ലാഹു നിങ്ങളെ പിടികൂടു കയില്ല. എങ്കിലും നിങ്ങളുടെ ഹൃദയ ങ്ങൾ (മനഃപൂർവ്വം) പ്രവർത്തിച്ചുവെ ച്ചതുമൂലം അവൻ നിങ്ങളെ പിടികൂ ടുന്നതാണ്.

وَٱللَّهُ غَفُورٌ حَلِيمٌ ﴿٢٢٥﴾

അല്ലാഹു വളരെ പൊറുക്കുന്ന വനും സഹനശീലനുമാകുന്നു.

---

﴾224﴿ وَلَاتَجْعَلُوا നിങ്ങൾ ആക്കരുത് اللَّهَ അല്ലാഹുവിനെ عُرْضَةً ഒരു വിലങ്ങ്, തടസ്സം, നാട്ടക്കുറി لِأَيْمَانِكُمْ നിങ്ങളുടെ സത്യങ്ങൾക്ക് أَنْ تَبَرُّوا നിങ്ങൾ നന്മ (പു ണ്യം) ചെയ്യുന്നതിന് وَتَتَّقُوا നിങ്ങൾ സൂക്ഷ്മത പാലിക്കുകയും وَتُصْلِحُوا നിങ്ങൾ നന്മ പ്രവർത്തിക്കുകയും, നന്നാക്കുകയും بَيْنَ النَّاسِ മനുഷ്യർക്കിടയിൽ وَاللَّهُ سَمِيعٌ അല്ലാഹു കേൾക്കുന്നവനാകുന്നു عَلِيمٌ അറിയുന്നവനാകുന്നു ﴾225﴿ لايُؤَاخِذُكُمُ നിങ്ങളെ പിടികൂടുകയില്ല اللَّهُ അല്ലാഹു بِاللَّغْوِ അനാവശ്യം (വ്യർത്ഥം- പൊയ്‌വാക്ക്) മൂലം فِي أَيْمَانِكُمْ നിങ്ങളുടെ സത്യങ്ങളിൽ وَلَكِنْ എങ്കിലും يُؤَاخِذُكُمْ അവൻ നിങ്ങളെ പിടികൂടും بِمَا كَسَبَتْ സമ്പാദിച്ചത് (ചെയ്തുവെച്ചത്, പ്രവർത്തിച്ചത്) നിമിത്തം قُلُوبُكُمْ നിങ്ങളുടെ ഹൃദയങ്ങൾ وَاللَّهُ അല്ലാഹു غَفُورٌ പൊറുക്കുന്നവനാണ് حَلِيمٌ സഹനശീലനാണ്

---

സൽക്കാര്യങ്ങൾ ചെയ്യുന്നതിനും, അല്ലാഹുവിന്റെ വിധിവിലക്കുകൾ അനുസരിക്കു ന്നതിനും, ജനങ്ങൾക്കിടയിൽ സന്ധിയാക്കുക മുതലായ നല്ല പ്രവൃത്തികൾ ചെയ്യുന്ന തിനും ഭംഗം വരുത്തത്തക്കവിധം അല്ലാഹുവിന്റെ പേരിൽ സത്യം ചെയ്യരുത്. അഥവാ, അങ്ങനെവല്ല സത്യവും ചെയ്തുപോയാൽ, ആ സത്യത്തിൽ നിന്ന് വിരമിക്കുകയും ആ നല്ലകാര്യം നിർവഹിക്കുകയും ചെയ്യേണ്ടതാകുന്നു. അല്ലാഹുവിന്റെ നാമത്തിൽ സത്യം ചെയ്യുന്നത് അങ്ങനെയുള്ള കാര്യങ്ങൾക്ക് തടസ്സമാകുവാൻ പാടില്ല. എന്നൊക്കെയാണ് ആദ്യത്തെ വചനത്തിന്റെ സാരം. മനഃപൂർവ്വമല്ലാതെ, നാവിലൂടെ വന്നുപോകുന്ന സത്യ വാക്യങ്ങളെ സംബന്ധിച്ചോ, സത്യം ചെയ്യുമ്പോൾ ഉദ്ദേശ്യപൂർവ്വമല്ലാതെ വന്നുവശാ കുന്ന അബദ്ധവാക്കുകളെപ്പറ്റിയോ അല്ലാഹു ശിക്ഷാനടപടി എടുക്കുകയില്ലെന്നും, നേരെ മറിച്ച് മനസ്സറിഞ്ഞുകൊണ്ട് ഉദ്ദേശ്യപൂർവ്വം ചെയ്യുന്ന സത്യങ്ങളെ സംബന്ധിച്ചാണ് നട പടി എടുക്കുകയെന്നും രണ്ടാമത്തെ വചനത്തിൽ അറിയിക്കുന്നു. സംസാരമദ്ധ്യേ ചില പ്പോൾ– അശ്രദ്ധ, വികാരം മുതലായ കാരണങ്ങളാൽ– മനസ്സറിയാതെ വല്ല വാക്കുകളും വന്നുപോയേക്കും. ചില വ്യക്തികളുടെയും, ചില ഭാഷക്കാരുടെയും സംസാരങ്ങളിൽ സ്ഥാനത്തും അസ്ഥാനത്തുമൊക്കെ 'അല്ലാഹുവിനെത്തന്നെയാണ് ' എന്നിങ്ങനെയുള്ള സത്യവാക്യങ്ങളുടെ പ്രയോഗങ്ങൾ സുലഭമായിരിക്കും. ചിലപ്പോൾ, ഒരാൾ അയാളുടെ അറിവിനെ അടിസ്ഥാനമാക്കി ഇന്നകാര്യം ഇന്നപോലെ എന്ന് സത്യം ചെയ്തുപറഞ്ഞേ ക്കും. വാസ്തവം അതായിരിക്കുകയില്ല. ഇത്തരം സത്യങ്ങളുടെ യാഥാർത്ഥനില എന്താ

ണെന്ന് അല്ലാഹു നമുക്ക് വിവരിച്ചു തരുകയാണ്.

നബിﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'ഒരാൾ ഒരു കാര്യത്തെപ്പറ്റി സത്യം ചെയ്തിട്ട് അതിനെക്കാൾ ഉത്തമം മറ്റൊന്നായിരുന്നുവെന്ന് കണ്ടാൽ, അവൻ അവന്റെ സത്യത്തിന് പ്രായശ്ചിത്തം ചെയ്യുകയും, ആ ഉത്തമമായ കാര്യം ചെയ്യുകയും ചെയ്തുകൊള്ളട്ടെ.' (ബു; മു.) സത്യം ലംഘിക്കുന്നതിന് ചെയ്യേണ്ടുന്ന പ്രായശ്ചിത്തം ( كُفَارَة ) പത്ത് സാധുക്കൾക്ക് ഭക്ഷണമോ, വസ്ത്രമോ കൊടുക്കുക, അല്ലെങ്കിൽ ഒരു അടിമയെ സ്വ തന്ത്രമാക്കി വിടുക, അതിന് കഴിയാത്തപക്ഷം മൂന്ന് ദിവസം നോമ്പ് നോൽക്കുക ഇവയാകുന്നു. (മാഇദ: 92) വേറൊരു ഹദീഥ് ഇപ്രകാരമാകുന്നു; 'ആദമിന്റെ മകന് (മ നുഷ്യന്) സാധിക്കാത്ത വിഷയത്തിലാകട്ടെ, അല്ലാഹുവിനോട് അനുസരണക്കേട് കാണിക്കുന്ന വിഷയത്തിലാകട്ടെ, കുടുംബബന്ധം മുറിക്കുന്നതിലാകട്ടെ, സത്യവും പാടില്ല, നേർച്ചയും പാടില്ല. ഒരാൾ, ഒരു കാര്യത്തിൽ ശപഥം ചെയ്തിട്ട് അതിനേക്കാൾ ഉത്തമം മറ്റൊന്നായിരുന്നുവെന്ന് കാണുന്നപക്ഷം, അതിനെ വിട്ടേച്ചു ആ ഉത്തമമാ യത് എടുത്തുകൊള്ളട്ടെ. ആ കാര്യം അവൻ ഉപേക്ഷിച്ചാൽ അതിന് പ്രായശ്ചിത്തം നൽകുകയും ചെയ്യേണ്ടതാണ്.' (ദ.) ആഇശഃ (റ) പ്രസ്താവിച്ചിരുന്നതായി ഇബ്നു അബീഹാതിം (റ) ഉദ്ധരിക്കുന്നു: 'വ്യർത്ഥവാക്ക് ( لغو ) എന്ന് പറയുന്നത് തമാശയി ലും, വിനോദത്തിലും മാത്രമാകുന്നു. അതായത് (സംസാരവശാൽ) 'അല്ലാഹുവിനെ ത്തന്നെയാണ ഇല്ല' എന്നും, 'അല്ലാഹുവിനെത്തന്നെയാണ അതെ' എന്നുമൊക്കെ മനു ഷ്യൻ പറയലാകുന്നു. അതിൽ പ്രായശ്ചിത്തം ഇല്ല. ചെയ്യണമെന്ന് ഹൃദയംകൊണ്ട് ഉറപ്പിക്കുകയും, പിന്നീട് ചെയ്യാതിരിക്കുകയും ചെയ്യുന്നതിലാണ് പ്രായശ്ചിത്തമുള്ള ത്.'

وَلَا تَجْعَلُوا اللَّهَ عُرْضَةً (അല്ലാഹുവിനെ നിങ്ങളുടെ സത്യങ്ങൾക്ക് ഒരു വിലങ്ങാക്കരു ത്) എന്ന് തുടങ്ങിയ വാചകത്തിന് ഇങ്ങനെയും ഒരു വ്യാഖ്യാനം ചിലർ നൽകിയി ട്ടുണ്ട്: പുണ്യം ചെയ്യുക, സൂക്ഷ്മത പാലിക്കുക, ജനങ്ങൾക്കിടയിൽ നല്ലത് പ്രവർത്തി ക്കുക മുതലായ കാര്യങ്ങൾക്കുവേണ്ടി അല്ലാഹുവിനെ നാട്ടക്കുറിപോലെ ആക്കി സത്യം ചെയ്യരുത്. എന്നുവെച്ചാൽ, പ്രസ്തുത നല്ല കാര്യങ്ങൾ ചെയ്യുമെന്ന് അവന്റെ നാമത്തിൽ സത്യം ചെയ്തുകൊണ്ട് അവന്റെ നാമത്തെ വില കെടുത്തരുത്, അത്യാവശ്യം നേരിടു മ്പോഴല്ലാതെ അല്ലാഹുവിന്റെ നാമത്തിൽ സത്യം ചെയ്യുന്ന സമ്പ്രദായം വർജ്ജിക്കേണ്ട താണ് എന്ന് സാരം. സത്യം ചെയ്യൽ അധികരിപ്പിക്കുന്നതിനെപ്പറ്റി (68:10ൽ) ഖുർആനി ലും, നബി വാക്യങ്ങളിലും ആക്ഷേപിച്ചിട്ടുള്ളതാണുതാനും.

لِّلَّذِينَ يُؤْلُونَ مِن نِّسَآئِهِمْ تَرَبُّصُ أَرْبَعَةِ أَشْهُرٍ ۖ فَإِن فَآءُو فَإِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿٢٢٦﴾

**《226》 തങ്ങളുടെ സ്ത്രീകളെ സംബന്ധിച്ച് (സംയോഗം ചെയ്കയി ല്ലെന്ന്) ശപഥം ചെയ്യുന്നവർക്ക് നാലു മാസത്തെ കാത്തിരിപ്പുണ്ടായിരിക്കും. എന്നാൽ, അവർ മടങ്ങിവരുന്ന പക്ഷം, നിശ്ചയമായും, അല്ലാഹു പൊറുക്കുന്നവനും, കരുണാനിധിയു മാകുന്നു.**

وَإِنۡ عَزَمُواْ ٱلطَّلَٰقَ فَإِنَّ ٱللَّهَ سَمِيعٌ عَلِيمٞ ﴿٢٢٧﴾

**﴾227﴿ അവർ വിവാഹമോചനത്തിന് തീർച്ചയാക്കുകയാണെങ്കിലോ, നിശ്ചയമായും, അല്ലാഹു (എല്ലാം) കേൾക്കുന്നവനും, അറിയുന്നവനുമാകുന്നു.**

---

﴾226﴿ لِلَّذِينَ യാതൊരുകൂട്ടർക്കുണ്ട് يُؤْلُونَ ഈലാഉ് (ശപഥം) ചെയ്യുന്ന مِن نِّسَآئِهِمْ തങ്ങളുടെ സ്ത്രീകളെപ്പറ്റി تَرَبُّصُ കാത്തിരിക്കൽ أَرْبَعَةِ നാല് أَشْهُرٍ മാസങ്ങൾ فَإِن فَآءُوا എന്നാൽ (എന്നിട്ട്) അവർ മടങ്ങിവന്നാൽ فَإِنَّ اللَّهَ എന്നാൽ, നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ് ﴾227﴿ وَإِنْ عَزَمُوا അവർ തീർച്ചയാക്കിയെങ്കിൽ, ഉറച്ചെങ്കിൽ الطَّلَاقَ ത്വലാക്വ്, വിവാഹമോചനം فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു سَمِيعٌ കേൾക്കുന്നവനാണ് عَلِيمٌ അറിയുന്നവനാണ്

---

يُؤْلُونَ (യുഅ്ലൂന) എന്ന ക്രിയയുടെ ധാതു إِيلَاء (ഈലാഉ്) എന്നാണ്. ശപഥം ചെയ്യുക എന്നത്രെ അതിന് ഭാഷയിൽ അർത്ഥം. ഭാര്യാഭർത്താക്കൾക്കിടയിൽ വല്ല അനിഷ്ടങ്ങളും ഉണ്ടാകുമ്പോൾ, മേലിൽ താൻ ഭാര്യയുമായി സംയോഗം നടത്തുകയില്ലെന്ന് ശപഥം ചെയ്യുന്ന ഒരു പതിവ് മുമ്പ് അറബികളിലുണ്ടായിരുന്നു. ഈ പ്രത്യേക ശപഥത്തിന്നാണ് 'ഈലാഉ്' എന്ന് മതത്തിന്റെ സാങ്കേതിക ഭാഷയിൽ പറയപ്പെടുന്നത്. ഇത് ചിലപ്പോൾ ഒരു നിശ്ചിത കാലം വരേക്കും, ചിലപ്പോൾ അനിശ്ചിത കാലത്തേക്കുമായിരിക്കും. ഇത് കേവലം വിവാഹമോചനമായി ('ത്വലാക്വാ'യി) കരുതപ്പെടാറുമില്ല. എങ്കിലും, സ്ത്രീകളുമായി സംസർഗം നടത്തായ്കമൂലം അവർക്കത് വിഷമവും ഉപദ്രവവും വരുത്തുമല്ലോ. അതുകൊണ്ട് 'ഈലാഇ'നെ സംബന്ധിച്ച് ഇസ്ലാം ശരീഅത്തിൽ അനുവർത്തിക്കേണ്ട വിധി എന്താണെന്ന് ഈ വചനങ്ങളിൽ അല്ലാഹു അറിയിക്കുന്നു.

ഒരാൾ തന്റെ ഭാര്യയെ സംബന്ധിച്ച് 'ഈലാഉ്' ചെയ്യുന്നപക്ഷം, പരമാവധി നാല് മാസം അവന് ഒഴിവ് നൽകാം. അതുവരെ അവന്റെ മേൽ നിയമനടപടിയൊന്നും എടുത്തുകൂടാ. നാലുമാസം തികയുന്നതോടെ- അല്ലെങ്കിൽ അതിന് മുമ്പ് തന്നെ- അവൻ ആ ശപഥത്തിൽ നിന്ന് മടങ്ങി പിൻമാറിയെങ്കിൽ നല്ലത്. അവന് അല്ലാഹു പൊറുത്ത് കൊടുത്തേക്കും. നാലുമാസം തികയുമ്പോൾ രണ്ടിലൊരുകാര്യം അനിവാര്യമായിത്തീരുന്നു. ഒന്നുകിൽ ശപഥം പിൻവലിച്ചു ഭാര്യയുമായി സംസർഗം പുനരാരംഭിക്കണം. അല്ലാത്തപക്ഷം അവളെ വിവാഹമോചനം ചെയ്തു വിട്ടയച്ചേക്കണം. വിവാഹമോചനത്തിന് തക്ക കാരണമുണ്ടോ, ഇല്ലേ എന്നിങ്ങനെയുള്ളതെല്ലാം അല്ലാഹുവിന് ശരിക്കും അറിയാം. അതുകൊണ്ട് സൂക്ഷിച്ചുവേണം അത് ചെയ്യാൻ, എന്നൊക്കെയാണ് ഈ വചനങ്ങളുടെ സാരം.

'നാലുമാസത്തെ കാത്തിരിപ്പുണ്ട് എന്നുപറഞ്ഞതിൽ നിന്ന് 'ഈലാഉ്' ചെയ്ത ഭർത്താവിന്റെ പേരിൽ ഭാര്യക്കോ മറ്റോ നിയമപരമായ നടപടികൾ സ്വീകരിക്കുവാൻ നാലുമാസം കഴിഞ്ഞേ പാടുള്ളുവെന്ന് വ്യക്തമാകുന്നു. 'മടങ്ങൽ' വായകൊണ്ട് പറഞ്ഞാൽ പോരാ, പ്രവർത്തനം മൂലം നടപ്പിൽ വരുത്തേണ്ടതാണ്. ശപഥത്തിൽ നിന്ന് മടങ്ങുകയാണ് അഭികാമ്യമെങ്കിലും- മുൻവചനങ്ങളിൽ നിന്നും ഹദീഥുകളിൽ നിന്നും അറിയാ

വുന്നതുപോലെ- സത്യം ലംഘിച്ചതിനുള്ള പ്രായശ്ചിത്തം كفارة അവർ നൽകേണ്ട തുണ്ട് താനും. ഭൂരിപക്ഷം പണ്ഡിതൻമാരുടെയും അഭിപ്രായം അതുതന്നെ. 'വിവാഹ മോചനം ചെയ്യാൻ തീർച്ചയാക്കിയാൽ' എന്ന് പറഞ്ഞതിന്റെ അടിസ്ഥാനത്തിൽ നാലു മാസം കഴിയുമ്പോഴും അവൻ തന്റെ ശപഥത്തിൽ നിന്ന് മടങ്ങാത്തപക്ഷം, അത് കേവലം വിവാഹമോചനമായിത്തീരുകയില്ലെന്നും, നിയമാനുസൃതം വിവാഹമോചനം വേറെത്തന്നെ നടത്തേണ്ടതുണ്ടെന്നുമാണ് ഭൂരിപക്ഷം പണ്ഡിതൻമാരുടെയും അഭിപ്രായം. നാലുമാസം കഴിയുന്നതോടെ ഭാര്യ ത്വലാക്വായി (വിവാഹമോചിതയായി) പോകുമെന്നത്രെ ഉമർ, ഉഥ്മാൻ, അലി (റ) മുതലായ ചില സ്വഹാബികളുടെയും മറ്റും അഭിപ്രായം.

'ഈലാഇ'നെ സംബന്ധിച്ച ഈ വചനങ്ങളുടെ വെളിച്ചത്തിൽ മനസ്സിലാക്കാവുന്ന ചില കാര്യങ്ങളെ ചില മഹാൻമാർ ഇവിടെ ചൂണ്ടിക്കാട്ടിയിരിക്കുന്നത് ശ്രദ്ധേയമാകുന്നു. 'ഈലാഉ്' മുഖേനയല്ലെങ്കിലും തക്കതായ കാരണം കൂടാതെ കുറേ അധികകാലം ഒരു ഭർത്താവ് അയാളുടെ ഭാര്യയെ സമീപിക്കാതിരിക്കുവാൻ പാടില്ല. കവിഞ്ഞപക്ഷം സാധാരണനിലയിൽ ഭർത്താവിന്റെ സമീപനം കൂടാതെ ഒരു സ്ത്രീക്ക് നാലുമാസത്തിലധികം ക്ഷമിച്ചിരിക്കുവാൻ സാധ്യമല്ലെന്നാണ് ഈ വചനത്തിൽനിന്ന് മനസ്സിലാകുന്നത്.ചില കാരണങ്ങളെ തുടർന്ന് ഉമർ (റ) ഇതിനെപ്പറ്റി സ്ത്രീകളോട് ആലോചന നടത്തിയതായും, ആ അടിസ്ഥാനത്തിൽ തന്റെ സൈന്യങ്ങളിൽ ആരെയും നാലുമാസത്തിലധികം കാലം വീടുവിട്ടുപോകുവാൻ താൻ അനുവദിക്കുകയില്ലെന്ന് അദ്ദേഹം പറഞ്ഞതായും ഇമാംമാലിക് (റ) നിവേദനം ചെയ്തിരിക്കുന്നു. ഭർത്താക്കളോട് ഭാര്യമാർക്കുള്ളതുപോലെ, ഭാര്യമാരോട് ഭർത്താക്കൾക്കും ചില മര്യാദകൾ പാലിക്കേണ്ട കടമയുണ്ടെന്ന് അടുത്ത വചനത്തിൽ പ്രസ്താവിച്ചു കാണാം. വിവാഹിതയും അവിവാഹിതയുമല്ലാത്ത വിധം സ്ത്രീകളെ ഇട്ട് കഷ്ടപ്പെടുത്തരുതെന്ന് അൽബക്വറഃ 231-ാം വചനത്തിലും 4: 129 ലും കാണാവുന്നതുമാകുന്നു. 'നിനക്ക് നിന്നോടും, നിന്റെ വീട്ടുകാരോടും ചില കടമകളുണ്ട്' എന്ന് നബിﷺയും പ്രസ്താവിച്ചിരിക്കുന്നു. (ബു.) സത്യം ചെയ്യാതെയാണെങ്കിലും ശരി, ന്യായമായ വല്ല കാരണവും കൂടാതെ ഭാര്യാഭർത്തൃസംബന്ധം പാലിക്കാത്ത ഭർത്താവിനെപ്പറ്റി ഭാര്യക്ക് ന്യായധിപ സ്ഥാനത്ത് സങ്കടം ബോധിപ്പിക്കാവുന്നതും, അതിന് ന്യായാധിപൻ പരിഹാരമുണ്ടാക്കിക്കൊടുക്കേണ്ടതുമാകുന്നു.

وَٱلْمُطَلَّقَـٰتُ يَتَرَبَّصْنَ بِأَنفُسِهِنَّ ثَلَـٰثَةَ قُرُوٓءٍ ۚ

**《228》 വിവാഹമോചനം ചെയ്യപ്പെട്ട സ്ത്രീകൾ അവരുടെ ദേഹങ്ങളുമായി [സ്വയം] മൂന്ന് 'ക്വുർഉ്' [ആർത്തവശുദ്ധി]കൾ കാത്തിരിക്കണം.**

وَلَا يَحِلُّ لَهُنَّ أَن يَكْتُمْنَ مَا خَلَقَ ٱللَّهُ فِىٓ أَرْحَامِهِنَّ إِن كُنَّ يُؤْمِنَّ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ ۚ وَبُعُولَتُهُنَّ أَحَقُّ بِرَدِّهِنَّ فِى ذَٰلِكَ إِنْ أَرَادُوٓا۟ إِصْلَـٰحًا ۚ

**അവരുടെ ഗർഭാശയങ്ങളിൽ അല്ലാഹു സൃഷ്ടിച്ചിട്ടുള്ളതിനെ ഒളിച്ചുവെക്കൽ അവർക്ക് അനുവദനീയമാകുകയില്ല; അവർ അല്ലാഹുവിലും, അന്ത്യദിനത്തിലും വിശ്വസിക്കുന്നവരാണെങ്കിൽ. അതിൽ [ആ കാലത്തിൽ] അവരെ മട(ക്കിയെടു)ക്കുന്നതിന് അവരുടെ വരൻമാർ കൂടുതൽ**

അവകാശപ്പെട്ടവരുമാകുന്നു; (അതെ) അവർ നന്മ വരുത്തുന്നതിനെ ഉദ്ദേശിച്ചെങ്കിൽ.

وَلَهُنَّ مِثْلُ ٱلَّذِى عَلَيْهِنَّ بِٱلْمَعْرُوفِ ۚ

അവരുടെ [ഭാര്യമാരുടെ] മേലുള്ളതുപോലെ, (സദാചാര) മര്യാദയനുസരിച്ച് അവരോടും (ബാധ്യത) ഉണ്ട്.

وَلِلرِّجَالِ عَلَيْهِنَّ دَرَجَةٌ ۗ

പുരുഷൻമാർക്ക് അവരെക്കാൾ ഒരു പദവി ഉണ്ട് താനും.

وَٱللَّهُ عَزِيزٌ حَكِيمٌ ﴿٢٢٨﴾

അല്ലാഹു പ്രതാപശാലിയും, അഗാധജ്ഞനുമാകുന്നു.

---

﴾228﴿ وَالْمُطَلَّقَاتُ ത്വലാക്വ് (വിവാഹമോചനം) ചെയ്യപ്പെട്ട സ്ത്രീകൾ يَتَرَبَّصْنَ അവർ കാത്തിരിക്കണം, പ്രതീക്ഷിക്കണം بِأَنْفُسِهِنَّ തങ്ങളുടെ ദേഹങ്ങളുമായി ثَلَاثَةَ മൂന്ന് قُرُوءٍ ക്വുർഉ (ആർത്തവശുദ്ധി- ആർത്തവം)കൾ وَلَا يَحِلُّ അനുവദനീയമാകയില്ല لَهُنَّ അവർക്ക് أَنْ يَكْتُمْنَ അവർ ഒളിച്ചു (മറച്ചു- മൂടി)വെക്കൽ مَا خَلَقَ اللَّهُ അല്ലാഹു സൃഷ്ടിച്ചതിനെ فِي أَرْحَامِهِنَّ അവരുടെ ഗർഭാശയ (ഗർഭപാത്ര)ങ്ങളിൽ إِنْ كُنَّ يُؤْمِنَّ അവർ വിശ്വസിക്കുന്നവരാണെങ്കിൽ بِاللَّهِ അല്ലാഹുവിൽ وَالْيَوْمِ الْآخِرِ അന്ത്യദിനത്തിലും وَبُعُولَتُهُنَّ അവരുടെ ഭർത്താക്കൾ أَحَقُّ കൂടുതൽ അവകാശപ്പെട്ടവരാണ് بِرَدِّهِنَّ അവരെ മടക്കുവാൻ (മടക്കി എടുക്കുവാൻ) فِي ذَٰلِكَ അതിൽ إِنْ أَرَادُوا അവർ ഉദ്ദേശിച്ചാൽ إِصْلَاحًا നന്മ വരുത്തുവാൻ, നന്നാക്കിത്തീർക്കൽ وَلَهُنَّ അവർക്കുണ്ട്, അവരോടുണ്ട് مِثْلُ الَّذِي യാതൊന്നും പോലെയുള്ളത് عَلَيْهِنَّ അവരുടെമേൽ بِالْمَعْرُوفِ മര്യാദ (ആചാരം- വഴക്കം) അനുസരിച്ച് وَلِلرِّجَالِ പുരുഷൻമാർക്കുണ്ട് عَلَيْهِنَّ അവരുടെ മേൽ, അവരെക്കാൾ دَرَجَةٌ ഒരു പദവി, പടി وَاللَّهُ عَزِيزٌ അല്ലാഹു പ്രതാപശാലിയാകുന്നു حَكِيمٌ അഗാധജ്ഞൻ, യുക്തിമാൻ

---

قُرُوءٍ (ക്വുറൂഉ്) എന്ന വാക്കിന്റെ ഏകവചനം قُرْء ('ക്വുർഉ്') എന്നത്രെ. ആദ്യത്തെ അക്ഷരത്തിന് അകാരം ( فَتح ) നൽകി 'കർഉ്' എന്നും ഉപയോഗിക്കാറുണ്ട്. ഇതിന്റെ സാക്ഷാൽ അർത്ഥം, ശുദ്ധി അവസാനിച്ച ശേഷം ആർത്തവത്തിൽ പ്രവേശിക്കുകയാണെന്നും, ശുദ്ധിയെ ഉദ്ദേശിച്ചും ആർത്തവത്തെ ഉദ്ദേശിച്ചും അത് ഉപയോഗിക്കപ്പെടുമെന്നും ഇമാം റാഗിബ് (റ) ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഒരു നിശ്ചിത കാലത്ത് സംഭവിക്കാറുള്ള ഒരു കാര്യം സംഭവിക്കുകയോ, ഒരു നിശ്ചിതകാലത്ത് അവസാനിക്കാറുള്ള ഒരു കാര്യം അവസാനിക്കുകയോ ചെയ്യുന്ന സമയം എന്നാണ് ഭാഷയിൽ അതിനർത്ഥമെന്നും, അതിനാൽ ആർത്തവമുണ്ടാകുന്ന സമയത്തിനും, ശുദ്ധിയുണ്ടാകുന്ന സമയത്തിനും ആ വാക്ക് അറബികൾ ഉപയോഗിച്ചുവരുമെന്നും ഇമാം ഇബ്നുജരീറും (റ) പ്രസ്താവിച്ചിരിക്കുന്നു. വാക്കർത്ഥമെന്തായാലും ശുദ്ധിയുടെ സമയമെന്നും, ആർത്തവത്തിന്റെ സമയമെന്നുമുള്ള രണ്ട് വിപരീതാർത്ഥങ്ങളിലും ഒരുപോലെ ആ വാക്ക് ഉപ

യോഗപ്പെടാമെന്നതിൽ തർക്കമില്ല. ആ രണ്ടിലേതാണ് ഇവിടെ വിവക്ഷ എന്നുള്ളതിൽ സഹാബികൾ മുതൽക്കേ പണ്ഡിതൻമാർക്കിടയിൽ അഭിപ്രായവ്യത്യാസം കാണാം. ശുദ്ധികാലം എന്ന അഭിപ്രായത്തിനാണ് ഇവിടെ മുൻഗണന കാണുന്നത്. والله اعلم

'ഈലാഉ' നെത്തുടർന്നായാലും അല്ലെങ്കിലും ശരി, ത്വലാക്വ് (വിവാഹമോചനം) ചെയ്യപ്പെട്ട സ്ത്രീകൾ മൂന്ന് 'ക്വുർഉ്' കാലം കാത്തിരിക്കേണ്ടതുണ്ട്. ഈ കാത്തിരിപ്പിനാണ് عِدَّة (ഇദ്ദഃ) എന്ന് പറയപ്പെടുന്നത്. ശുദ്ധികാലമാണ് 'ക്വുർഉ്' കൊണ്ടുദ്ദേശ്യമെന്നുവെക്കുമ്പോൾ, ശുദ്ധികാലത്ത് വിവാഹമോചനം ചെയ്യപ്പെട്ട ഒരു സ്ത്രീയുടെ ഇദ്ദഃ അതിന് ശേഷമുണ്ടാകുന്ന മൂന്നാമത്തെ ആർത്തവം തുടങ്ങുന്നതോടെ അവസാനിക്കുന്നു. അതായത്, വിവാഹമോചനം നടക്കുമ്പോഴുള്ള ശുദ്ധിയും, ഒന്നാമത്തെ ആർത്തവത്തിന് ശേഷവും രണ്ടാമത്തെ ആർത്തവത്തിനു ശേഷവും ഉണ്ടാകുന്ന ശുദ്ധികളും കൂടി ആകെ മൂന്ന് ക്വുർഉകൾ. എനി, 'ക്വുർഉ്' കൊണ്ടുദ്ദേശ്യം ആർത്തവമാണെന്നുവെക്കുകയാണെങ്കിൽ, മൂന്നാമത്തെ ആർത്തവം കഴിഞ്ഞു അടുത്തു ശുദ്ധി ആരംഭിക്കുമ്പോഴേ മൂന്ന് ക്വുർഉ് പൂർത്തിയാകുകയുള്ളൂ. (ആർത്തവകാലത്ത് സ്ത്രീകളെ വിവാഹമോചനം ചെയ്യുന്നത് തെറ്റാണെന്നും മറ്റുമുള്ള വിവരങ്ങൾ സൂ: ത്വലാക്വ് ആദ്യവചനത്തിലും അതിന്റെ വ്യാഖ്യാനത്തിലും പ്രസ്താവിച്ചിട്ടുണ്ട്. അവിടെ നോക്കുക.)

സംയോഗം നടന്നിട്ടില്ലാത്ത സ്ത്രീകൾ ഇദ്ദഃ ആചരിക്കേണ്ടതില്ല എന്ന് 33:49 ലും ആർത്തവം ഉണ്ടായിട്ടില്ലാത്തവരോ, ആർത്തവം നിലച്ചുപോയിട്ടുള്ളവരോ ആയ സ്ത്രീകളുടെ ഇദ്ദഃ മൂന്നുമാസമാണെന്നും, ഗർഭിണികളുടെ ഇദ്ദഃ അവരുടെ പ്രസവം വരെ ആണെന്നും 65: 4ലും അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്. അവർ സംയോഗം നടന്നിട്ടുള്ളവരും, ആർത്തവരക്തമുണ്ടാകാറുള്ളവരും, ഗർഭമില്ലാത്തവരുമായ സ്ത്രീകളുടെ ഇദ്ദയെക്കുറിച്ചാണ് മൂന്ന് 'ക്വുർഉ'കൾ എന്നിവിടെ പറഞ്ഞ വിധിയെന്ന് മനസ്സിലാക്കാവുന്നതാണ്.

وَلَا يَحِلُّ لَهُنَّ أَن يَكْتُمْنَ -الخ (അവരുടെ ഗർഭായങ്ങളിൽ അല്ലാഹു സൃഷ്ടിച്ചതിനെ അവർ ഒളിച്ചുവെക്കുവാൻ പാടില്ല.) എന്ന് പറഞ്ഞതിന്റെ താൽപര്യം, അവർക്ക് ഗർഭം ഉണ്ടെന്ന് കണ്ടാൽ അതും, ആർത്തവം ഉണ്ടായാൽ അതും മൂടിവെക്കരുതെന്നാകുന്നു. ഏതെങ്കിലും സ്വാർത്ഥമോ പ്രേരണയോ നിമിത്തം ചിലപ്പോൾ, ഇദ്ദഃകാലം വേഗം അവസാനിക്കണമെന്നോ, കഴിവതും നീണ്ടുപോകണമെന്നോ അവർക്ക് ആഗ്രഹം തോന്നിയേക്കുവാനും, അതനുസരിച്ച് അവർ യഥാർത്ഥം മറച്ചുവെക്കുവാനും ഇടയായേക്കും. അതുകൊണ്ടാണ് ഈ കാര്യം അല്ലാഹു പ്രത്യേകം വിലക്കിയിരിക്കുന്നത്. അതുമൂലം സംഭവിക്കാവുന്ന ഭവിഷ്യത്താകട്ടെ, വലുതുമായിരിക്കും. മടക്കി എടുക്കലും പുതിയ വിവാഹം നടത്തലുമെല്ലാം ഇദ്ദഃയെ ആശ്രയിച്ചാണല്ലോ നടക്കുക. ബാഹ്യമായ തെളിവനുസരിച്ചേ നിയമ നടപടികൾ എടുക്കുവാനും വഴിയുള്ളൂ. അതിനും പുറമെ, അക്കാര്യങ്ങൾ മിക്കവാറും സ്ത്രീകൾക്ക് മാത്രം അറിയാവുന്നതും, പരക്കെ അറിയാൻ കഴിയാത്തതുമാണ് താനും. ഇതെല്ലാം കണക്കിലെടുത്തുകൊണ്ടാണ് വളരെ ഗൗരവ സ്വരത്തിൽ 'അവർ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നുവെങ്കിൽ (إِن كُنَّ يُؤْمِنَّ بِاللَّهِ وَالْيَوْمِ الْآخِرِ) എന്നുകൂടി താക്കീത് നൽകിയിരിക്കുന്നത്. ഒളിച്ചുവെക്കുന്നത് വമ്പിച്ച തെറ്റും ശിക്ഷാർഹവുമാണെന്നത്രെ ഈ വാക്ക് സൂചിപ്പിക്കുന്നത്.

ഏതെങ്കിലും കാരണത്താൽ വിവാഹമോചനം ചെയ്തശേഷം, അതുവേണ്ടിയിരുന്നില്ലെന്ന് ഖേദിക്കലും, അല്ലെങ്കിൽ ആ കാരണം അവസാനിച്ചിരിക്കെക്കൊണ്ട് മേലിൽ തങ്ങൾക്ക് യോജിച്ചു പോകാമായിരുന്നുവെന്ന് തോന്നലും മനുഷ്യസഹജമായ സ്വഭാ

വമാണല്ലോ, അതിനാൽ, വിവാഹമോചനം ചെയ്ത ഭർത്താവിന് ഇദ്ദഃകാലം കഴിയും മുമ്പ് അവളെ വീണ്ടും പഴയ വിവാഹത്തിലേക്ക് മടക്കിയെടുക്കുവാൻ അല്ലാഹു ഇസ്‌ലാമിൽ നിയമപരമായിത്തന്നെ അവസരം നൽകിയിരിക്കുന്നു. പുതിയൊരു വിവാഹത്തെക്കാൾ നല്ലത് അതാണെന്നും, കഴിവതും മടക്കി എടുക്കുകയാണ് നല്ലതെന്നും സൂചിപ്പിക്കുകയും ചെയ്തിരിക്കുന്നു. അതാണ് 'അതിൽ– ഇദ്ദഃകാലത്തിൽ– അവരെ മടക്കി എടുക്കുവാൻ അവരുടെ വരൻമാർ കൂടുതൽ അവകാശപ്പെട്ടവരാകുന്നു' എന്ന് പറഞ്ഞത്. എന്നാൽ, രണ്ടുപ്രാവശ്യം വിവാഹമോചനം നടത്തുകയും, മടക്കി എടുക്കുകയും ചെയ്തു കഴിഞ്ഞശേഷം മൂന്നാമതും വിവാഹമോചനം ചെയ്യുന്നപക്ഷം ഈ അവസരം നഷ്ടപ്പെട്ടുപോകുന്നതാണെന്ന് അടുത്ത വചനത്തിൽ കാണാവുന്നതാണ്. മടക്കി എടുക്കുമ്പോൾ ഒരു കാര്യം പ്രത്യേകം മനസ്സിരുത്തേണ്ടതുണ്ട്: മടക്കി എടുക്കുന്നത് വല്ല ദുരുദ്ദേശ്യവും വെച്ചുകൊണ്ടായിക്കൂടാ. മടക്കി എടുക്കുന്നത് കൊണ്ട് പ്രത്യേകം ഉപദ്രവമൊന്നും ഉണ്ടായിത്തീരുവാനും പാടില്ല. നന്മ വരുത്തണം. തമ്മിൽ നന്നായിത്തീരണം, തങ്ങളുടെ ഭാവി ഗുണകരമായിത്തീരണം എന്നൊക്കെയുള്ള ഉദ്ദേശ്യത്തോടെയായിരിക്കണം മടക്കി എടുക്കുന്നത്. 'അവർ നന്മ വരുത്തുവാൻ ഉദ്ദേശിച്ചെങ്കിൽ' എന്ന ഉപാധിയോടെയാണ് മടക്കി എടുക്കുവാനുള്ള അവകാശം അല്ലാഹു നൽകിയിരിക്കുന്നതെന്ന് മടക്കി എടുക്കുന്നവരും, അതിന് പ്രേരിപ്പിക്കുന്നവരും ഓർത്തിരിക്കേണ്ടതുണ്ട്. വല്ല ദുരുദ്ദേശ്യത്തോടുകൂടിയും ഒരാൾ മടക്കി എടുക്കുന്നപക്ഷം, അത് തെളിയിക്കുവാനും, അതിന്റെ പേരിൽ നിയമനടപടി എടുക്കുവാനും പ്രയാസമാണെങ്കിലും അത് അല്ലാഹുവിന്റെ മുമ്പിൽ വെളിച്ചത്താകുമെന്നും, അല്ലാഹു അതിന്റെ പേരിൽ ശിക്ഷാനടപടി സ്വീകരിക്കുമെന്നും അവർ ഓർത്തിരിക്കേണ്ടതുമാകുന്നു.

തുടർന്നുകൊണ്ട് അല്ലാഹു അറിയിക്കുന്നു: ഭാര്യമാരുടെമേലുള്ള ബാധ്യതപോലെ അവരോട് ഭർത്താക്കൾക്കും ബാധ്യതയുണ്ട് ( وَلَهُنَّ مِثْلُ الَّذِي عَلَيْهِنَّ ) എന്ന്. വളരെ വിശാലവും അർത്ഥഗർഭവുമായ ഒരാശയമാണ് ഈ വാക്യത്തിൽ അടങ്ങിയിരിക്കുന്നത്. സ്ത്രീകളെ സംബന്ധിച്ചിടത്തോളം, പൊതുവിൽ പറഞ്ഞാൽ അവർ കേവലം വീട്ടുസാധാനങ്ങളെപ്പോലെയോ, അടിമകളെപ്പോലെയോ, അല്ലെങ്കിൽ ആടുമാട് കണക്കിലുള്ള ചില ജീവികളെപ്പോലെയോ മാത്രം കണക്കാക്കപ്പെട്ടിരുന്ന ഒരു കാലത്ത് സ്ത്രീകൾക്ക് അവരർഹിക്കുന്ന അവകാശങ്ങളെല്ലാം ഈ ഒരൊറ്റ വാക്യം കൊണ്ട് അല്ലാഹു വകവെച്ചുകൊടുത്തിരിക്കുകയാണ്. ഓരോ ഭാഗത്ത് നിന്നും മറ്റേ ഭാഗത്തോട് നിറവേറ്റേണ്ടുന്ന ബാധ്യതകൾ ഇന്നതൊക്കെയാണെന്ന് എണ്ണിപ്പറയുക പ്രയാസമാണല്ലോ. മതദൃഷ്ട്യാ പ്രത്യേകം അറിയപ്പെട്ടതും, സദാചാരപരമായി പൊതുവെ അറിയപ്പെട്ടതുമായ ബാധ്യതകളും, ഗാർഹികം, കുടുംബപരം, ദാമ്പത്യപരം, സാമ്പത്തികം ആദിയായ തുറകളിൽ പരസ്പരം അനുവർത്തിക്കേണ്ടുന്ന ബാധ്യതകളും ഉണ്ടായിരിക്കും. ഇതെല്ലാം ഉൾക്കൊള്ളുമാറ് 'ആചാരമര്യാദയനുസരിച്ച് ( بِالْمَعْرُوفِ )' എന്ന വിശേഷണം കൊണ്ട് അല്ലാഹു മതിയാക്കിയിരിക്കുന്നു. (*) എല്ലാതരം ബാധ്യതകളും ഈ വാക്കിൽ ഉൾക്കൊള്ളുന്നുവെന്നുമാത്രമല്ല, ആ ബാധ്യതകൾ പാലിക്കുന്നത് ഓരോരുത്തരുടെയും കഴിവും പരിതഃസ്ഥിതിയും അനുസരിച്ച് വേണമെന്ന ഒരു സൂചനകൂടി ഇതിൽ അടങ്ങിയിട്ടുണ്ടെന്ന് കാണാം. സ്ത്രീകളോട് പുരുഷൻ നിറവേറ്റേണ്ടുന്ന ബാധ്യതകൾക്ക് ഏതാനും ചില

---

***(*) مَعْرُوف എന്ന വാക്കിന്റെ അർത്ഥോദ്ദേശ്യത്തെപ്പറ്റി 178-ാം വചനത്തിന്റെ വ്യാഖ്യാനത്തിലും മറ്റും വിവരിച്ചിട്ടുള്ളത് ഓർക്കുക.***

ഉദാഹരണങ്ങളും, അതിന്റെ വിസ്തൃതിയെക്കുറിച്ച് ഏതാണ്ടൊരു അനുമാനവും താഴെ കാണുന്ന ഉദ്ധരണികളിൽ നിന്ന് നമുക്ക് ലഭിക്കുന്നതാണ്:-

1. നിങ്ങൾക്ക് സ്ത്രീകളോടും, സ്ത്രീകൾക്ക് നിങ്ങളോടും ചില കടപ്പാടുകളുണ്ടെന്ന് ഓർമിപ്പിച്ചുകൊണ്ട് നബിﷺ പറയുന്നു: 'എന്നാൽ സ്ത്രീകളുടെമേൽ നിങ്ങളോടുള്ള കടപ്പാട്: നിങ്ങൾ ഇഷ്ടപ്പെടാത്തവരെ നിങ്ങളുടെ വിരുപ്പിൽ ചവിട്ടുവാൻ അവർ അനുവദിക്കരുത്. നിങ്ങൾ ഇഷ്ടപ്പെടാത്തവർക്ക് നിങ്ങളുടെ വീടുകളിൽ അവർ അനുവാദം നൽകുകയും ചെയ്യരുത്. നിങ്ങളുടെമേൽ അവരോടുള്ള കടപ്പാട്: അവരുടെ വസ്ത്രങ്ങളിലും ഭക്ഷണത്തിലും നിങ്ങൾ അവർക്ക് നന്നാക്കിക്കൊടുക്കലാകുന്നു' (തി; ന; ജ)

2. ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി വകീഉം (റ) മറ്റുപലരും ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു: 'എനിക്കുവേണ്ടി ഭാര്യ അഴക് സ്വീകരിക്കുന്നത് എനിക്ക് ഇഷ്ടമുള്ളതുപോലെ, അവൾക്കുവേണ്ടി ഞാൻ അഴക് സ്വീകരിക്കുന്നതും ഞാൻ ഇഷ്ടപ്പെടുന്നു. കാരണം അല്ലാഹു പറയുന്നു:: وَلَهُنَّ مِثْلُ الَّذِي عَلَيْهِنَّ (അവരുടെ മേലുള്ളതുപോലെ ബാധ്യത അവരോടുമുണ്ട്.)

3. നബിﷺ പറയുന്നു: 'ഒരു സത്യവിശ്വാസി ഒരു സത്യവിശ്വാസിനിയോട് ഉരസലുണ്ടാകാതെ (ഈർഷ്യതയുണ്ടാക്കാതെ) ഇരുന്നുകൊള്ളട്ടെ. അവളിൽ നിന്ന് ഒരു സ്വഭാവം അവന് അനിഷ്ടമായെങ്കിൽ മറ്റൊരു സ്വഭാവം അവളിൽ നിന്ന് അവൻ തൃപ്തിപ്പെടുമായിരിക്കും.' (മു)

4. ഭാര്യയോട് ഭർത്താവിനുള്ള കടമയെപ്പറ്റി ഒരാൾ ചോദിച്ചപ്പോൾ നബിﷺ പറഞ്ഞു: 'നീ ഭക്ഷിക്കുന്നതായാൽ അവൾക്കും ഭക്ഷണം നൽകുക. നീ വസ്ത്രം ധരിക്കുന്നതായാൽ അവൾക്കും വസ്ത്രം നൽകുക. മുഖത്തടിക്കരുത്, ചീത്തവാക്ക് പറയരുത്, വീട്ടിൽവെച്ചല്ലാതെ അവളുമായി പിണങ്ങാതിരിക്കുക (പിണക്കം നിമിത്തം വീട് വിട്ടുപോകുവാൻ ഇടവരുത്താതിരിക്കുക) ഇവയാണത്.' (അ; ദാ; ജ)

5. ഒരു ഹദീഥിൽ നബിﷺ പറയുന്നു: സത്യവിശ്വാസികളിൽ ഏറ്റവും വിശ്വാസം പൂർത്തിയായവർ അവരിൽ ഏറ്റവും നല്ല സ്വഭാവമുള്ളവരാകുന്നു. നിങ്ങളിൽ വെച്ച് ഉത്തമൻമാർ തങ്ങളുടെ ഭാര്യമാരോട് ഉത്തമൻമാരാകുന്നു.' (തി.)

6. സ്ത്രീകളിൽവെച്ച് നല്ലവൾ ഏതാണെന്ന് ചോദിക്കപ്പെട്ടപ്പോൾ നബിﷺ പറഞ്ഞു: 'അവൻ (ഭർത്താവ്) നോക്കിയാൽ അവന് സന്തോഷമുളവാക്കുകയും, അവൻ കൽപിച്ചാൽ അവനെ അനുസരിക്കുകയും, തന്റെ ദേഹത്തെയോ ധനത്തെയോ സംബന്ധിച്ച വിഷയത്തിൽ അവന് അതൃപ്തിയുണ്ടാകുന്ന വിധം എതിർ പ്രവർത്തിക്കാതിരിക്കുകയും ചെയ്യുന്നവളാകുന്നു.' (ന,ബ- ശുഅബുൽഈമാനിൽ)

സ്ത്രീകൾക്ക് പുരുഷൻമാരോടുള്ളതുപോലെ പുരുഷൻമാർക്ക് സ്ത്രീകളോടും കടമയുണ്ടെന്ന് പറഞ്ഞപ്പോൾ, പുരുഷനും സ്ത്രീയും എല്ലാ ബാദ്ധ്യതയിലും സമനിലക്കാരാണെന്നോ, സ്ത്രീയുടെ മേൽ പുരുഷന് യാതൊരു നിയന്ത്രണാധികാരവും ഇല്ലെന്നോ ധരിച്ചുപോകാതിരിക്കുവാൻ വേണ്ടി അടുത്തവാക്യത്തിൽ അല്ലാഹു പറയുന്നു: 'പുരുഷൻമാർക്ക് അവരെക്കാൾ ഒരു പദവിയുണ്ടുതാനും ( وَلِلرِّجَالِ عَلَيْهِنَّ دَرَجَةٌ ).' ഈ പദവി എന്താണെന്ന് ഇവിടെ വ്യക്തമാക്കപ്പെട്ടിട്ടില്ലെങ്കിലും സൂ: നിസാഉ് 34 ൽ നിന്ന് അത് വ്യക്തമാകുന്നതാണ്. പുരുഷൻമാർക്ക് പ്രകൃത്യാ അല്ലാഹു ചില ശ്രേഷ്ഠതകൾ നൽകിയിട്ടുള്ളതും, സ്ത്രീകളുടെ ചിലവുകൾക്ക് ധനം ചിലവഴിക്കുന്നത് പുരുഷൻമാരായതും

നിമിത്തം അവരുടെ നിയന്ത്രണവും രക്ഷാധികാരവും പുരുഷൻമാർക്കാണെന്നത്രെ അവിടെ അല്ലാഹു പറഞ്ഞതിന്റെ സാരം. (കൂടുതൽ വിവരം അവിടെവെച്ചുകാണാം. إن شاء الله) അല്ലാഹുവിന്റെ നിയമ നിർദ്ദേശങ്ങളെ വകവെക്കാത്തവരെ കീഴൊതുക്കുവാനും അവരുടെ മേൽ തക്ക നടപടി എടുക്കുവാനും അവന് കഴിയുമെന്നും, അവന്റെ നിയമനിർദ്ദേശങ്ങളെല്ലാം തന്നെ തികച്ചും യുക്തവും ന്യായവും മാത്രമായിട്ടുള്ളതാണെന്നും അതിൽ യാതൊരു ഭേദഗതിക്കും സ്ഥാനമില്ലെന്നും അവസാനം ചൂണ്ടിക്കാട്ടുന്നു: وَاللَّهُ عَزِيزٌ حَكِيمٌ (അല്ലാഹു പ്രതാപശാലിയും അഗാധജ്ഞനുമാകുന്നു.)

സ്ത്രീകളുടെ അവകാശങ്ങൾ യഥാവിധി വകവെച്ചുകൊടുക്കുന്നതിൽ- പൊതുവെ നോക്കിയാൽ- പുരുഷൻമാർ എക്കാലത്തും വളരെ അമാന്തം കാണിച്ചുകൊണ്ടാണിരിക്കുന്നതെങ്കിലും, മുൻകാലത്തെപ്പോലെ അവരെ ആടുമാടുകളെപ്പോലെയോ, അടിമകൾ കണക്കെയോ കണക്കാക്കിവരുന്ന സമ്പ്രദായം ഇന്ന് അധികമൊന്നും കാണപ്പെടുമെന്ന് തോന്നുന്നില്ല. നേരെമറിച്ച് അവർക്ക് അനിയന്ത്രിതമായ സ്വാതന്ത്ര്യവും, യഥാർത്ഥത്തിൽ അവർ അർഹിക്കാത്ത അവകാശങ്ങളും നൽകപ്പെടുന്നതാണ് ഇന്ന് കൂടുതൽ ആപൽക്കരമായിട്ടുള്ളത്. സദാചാര രംഗത്തും, ധാർമിക രംഗത്തും മാത്രമല്ല, സാമൂഹ്യ രംഗത്ത് പൊതുവെ തന്നെയും ഇതുമൂലം ഉണ്ടായിക്കൊണ്ടിരിക്കുന്ന അനർത്ഥങ്ങൾ ഭയങ്കരമാണ്. അല്ലാഹുവിൽ ശരണം!

## വിഭാഗം - 29

ٱلطَّلَٰقُ مَرَّتَانِ ۖ

﴿229﴾ **'ത്വലാക്വ്' [വിവാഹമോചനം] രണ്ട് പ്രാവശ്യമാകുന്നു (ഉള്ളത്).**

فَإِمْسَاكٌۢ بِمَعْرُوفٍ أَوْ تَسْرِيحٌۢ بِإِحْسَٰنٍ ۗ

**എന്നിട്ട് (പിന്നെ, ആചാര)മര്യാദയനുസരിച്ച് വെച്ചുകൊണ്ടിരിക്കുക, അല്ലെങ്കിൽ നന്മ ചെയ്തുകൊണ്ട് പിരിച്ചയക്കുക. (-ഇതാണ് വേണ്ടത്).**

وَلَا يَحِلُّ لَكُمْ أَن تَأْخُذُوا۟ مِمَّآ ءَاتَيْتُمُوهُنَّ شَيْـًٔا إِلَّآ أَن يَخَافَآ أَلَّا يُقِيمَا حُدُودَ ٱللَّهِ ۖ

**നിങ്ങൾ അവർക്ക് [ഭാര്യമാർക്ക്] കൊടുത്തിട്ടുള്ളതിൽ നിന്ന് യാതൊന്നും (തിരിച്ചു) വാങ്ങൽ നിങ്ങൾക്ക് അനുവദനീയമാകയില്ല; അവർ [ഭാര്യാ- ഭർത്താക്കൾ] രണ്ടുപേരും അല്ലാഹുവിന്റെ (നിയമ) അതിർത്തികളെ നിലനിറുത്തിപ്പോരുകയില്ലെന്ന് അവർ ഭയപ്പെടുന്നതായാലല്ലാതെ.**

فَإِنْ خِفْتُمْ أَلَّا يُقِيمَا حُدُودَ ٱللَّهِ فَلَا

**എനി, അവർ രണ്ടുപേരും അല്ലാഹുവിന്റെ (നിയമ) അതിർത്തികളെ തങ്ങൾ നിലനിറുത്തിപ്പോരുകയി**

جُنَاحَ عَلَيۡهِمَا فِيمَا ٱفۡتَدَتۡ بِهِۦۗ

ല്ലെന്ന് നിങ്ങൾ ഭയപ്പെട്ടെങ്കിൽ, അപ്പോൾ, അവൾ യാതൊന്നു (കൊടുത്തു)കൊണ്ട് സ്വയം മോചിതയാകുന്നുവോ അതിൽ രണ്ടുപേരുടെ മേലും തെറ്റില്ല.

تِلۡكَ حُدُودُ ٱللَّهِ فَلَا تَعۡتَدُوهَاۚ وَمَن يَتَعَدَّ حُدُودَ ٱللَّهِ فَأُوْلَٰٓئِكَ هُمُ ٱلظَّٰلِمُونَ ﴿٢٢٩﴾

അത് (ഒക്കെയും) അല്ലാഹുവിന്റെ (നിയമ) അതിർത്തികളാകുന്നു; ആകയാൽ അവയെ നിങ്ങൾ വിട്ടുകടക്കരുത്, ആർ അല്ലാഹുവിന്റെ (നിയമ) അതിർത്തികളെ വിട്ടു കടക്കുന്നുവോ അക്കൂട്ടർതന്നെയാണ് അക്രമികൾ.

فَإِن طَلَّقَهَا فَلَا تَحِلُّ لَهُۥ مِنۢ بَعۡدُ حَتَّىٰ تَنكِحَ زَوۡجًا غَيۡرَهُۥۗ

﴿230﴾ എന്നിട്ട് (പിന്നെയും) അവൻ അവളെ ത്വലാക് [വിവാഹ മോചനം] നടത്തിയെങ്കിൽ അവനല്ലാത്ത (വേറെ) ഒരു ഭർത്താവിനെ അവൾ വിവാഹം കഴിക്കുന്നതുവരേക്കും എനി അവൾ അവന് അനുവദനീയമാകുകയില്ല.

فَإِن طَلَّقَهَا

എന്നിട്ട്, അവൻ [രണ്ടാമത്തേവൻ] അവളെ വിവാഹമോചനം നടത്തിയെങ്കിൽ,-

فَلَا جُنَاحَ عَلَيۡهِمَآ أَن يَتَرَاجَعَآ إِن ظَنَّآ أَن يُقِيمَا حُدُودَ ٱللَّهِۗ

അപ്പോൾ, അവർ രണ്ടുപേരും അന്യോന്യം മടങ്ങിവരുന്നതിന് അവരുടെ മേൽ തെറ്റില്ല; (അതെ) അവർ രണ്ടാളും അല്ലാഹുവിന്റെ (നിയമ) അതിർത്തികളെ തങ്ങൾ നിലനിറുത്തിപ്പോരുമെന്ന് വിചാരിക്കുകയാണെങ്കിൽ.

وَتِلۡكَ حُدُودُ ٱللَّهِ يُبَيِّنُهَا لِقَوۡمٖ يَعۡلَمُونَ ﴿٢٣٠﴾

അവ (ഒക്കെയും) അല്ലാഹുവിന്റെ (നിയമ) അതിർത്തികളാകുന്നു; അറിയുന്ന ജനങ്ങൾക്കുവേണ്ടി അവൻ അവ വിവരിച്ചുകൊടുക്കുകയാണ്.

---

﴿229﴾ الطَّلَاقُ വിവാഹമോചനം, ത്വലാക് مَرَّتَانِ രണ്ട് പ്രാവശ്യം ആകുന്നു فَإِمۡسَاكُۢ എന്നിട്ട് പിടിച്ചുവെക്കൽ (പിരിച്ചയക്കാതിരിക്കുക) بِمَعۡرُوفٍ ആചാരം (മര്യാദ) അനുസരിച്ച് أَوۡ تَسۡرِيحُۢ അല്ലെങ്കിൽ പിരിച്ചയക്കുക, വേർപ്പെടുത്തുക, വിട്ടയക്കുക

بِإِحْسَانٍ നന്മ ചെയ്തുകൊണ്ട് (നല്ലനിലക്ക്) وَلَا يَحِلُّ അനുവദനീയമാകുകയില്ല لَكُمْ നിങ്ങൾക്ക് أَنْ تَأْخُذُوا നിങ്ങൾ വാങ്ങൽ مِمَّا آتَيْتُمُوهُنَّ അവർക്ക് നിങ്ങൾ കൊടുത്തതിൽ നിന്ന് شَيْئًا യാതൊന്നും إِلَّا أَنْ يَخَافَا അവർ രണ്ടുപേരും ഭയപ്പെടുന്ന തായാലല്ലാതെ أَلَّا يُقِيمَا അവർ നിലനിർത്തുക (നടത്തിപോരുക)യില്ലെന്ന് حُدُودَ اللَّهِ അല്ലാഹുവിന്റെ അതിർത്തികളെ, പരിധികളെ فَإِنْ خِفْتُمْ എനി നിങ്ങൾ ഭയപ്പെട്ടുവെങ്കിൽ أَلَّا يُقِيمَا അവർ രണ്ടാളും നിലനിർത്തുകയില്ലെന്ന് حُدُودَ اللَّهِ അല്ലാഹുവിന്റെ അതിർത്തികളെ, പരിധികളെ فَلَا جُنَاحَ എന്നാൽ കുറ്റമില്ല, തെറ്റില്ല عَلَيْهِمَا അവർ രണ്ടാളുടെയും മേൽ فِيمَا യാതൊന്നിൽ افْتَدَتْ അവൾ സ്വയം മോചിതയായി, തെണ്ടം നൽകി بِهِ അതുകൊണ്ട്, അതുമൂലം تِلْكَ അത്, അവ حُدُودُ اللَّهِ അല്ലാഹുവിന്റെ അതിർത്തികളാകുന്നു فَلَا تَعْتَدُوهَا അതിനാൽ നിങ്ങളത് വിട്ടുകടക്കരുത്, അതിക്രമിക്കരുത് (ലംഘിക്കരുത്) وَمَنْ يَتَعَدَّ ആരെങ്കിലും അതിക്രമിച്ചാൽ, വിട്ടുകടക്കുന്നപക്ഷം حُدُودَ اللَّهِ അല്ലാഹുവിന്റെ അതിരുകളെ فَأُولَٰئِكَ هُمُ എന്നാൽ അക്കൂട്ടർ തന്നെ الظَّالِمُونَ അക്രമികൾ ﴾230﴿ فَإِنْ طَلَّقَهَا എന്നിട്ട് അവൻ അവളെ വിവാഹമോചനം ചെയ്താൽ فَلَا تَحِلُّ لَهُ എന്നാൽ അവൾ അവന് അനുവദനീയമാകയില്ല مِنْ بَعْدُ പിന്നീട്, ശേഷം حَتَّىٰ تَنْكِحَ അവൾ വിവാഹം കഴിക്കുന്നത് വരെ زَوْجًا ഒരു ഭർത്താവിനെ غَيْرَهُ അവനല്ലാത്ത, അവനൊഴികെ فَإِنْ طَلَّقَهَا എന്നിട്ട് അവൻ അവളെ വിവാഹമോചനം ചെയ്താൽ فَلَا جُنَاحَ എന്നാൽ തെറ്റില്ല عَلَيْهِمَا അവർ രണ്ടാളുടെ മേൽ أَنْ يَتَرَاجَعَا അവർ രണ്ടാളും അന്യോന്യം മടങ്ങുന്നതിന് إِنْ ظَنَّا രണ്ടാളും വിചാരിച്ചെങ്കിൽ, ധരിച്ചാൽ أَنْ يُقِيمَا രണ്ടാളും നിലനിറുത്തുമെന്ന് حُدُودَ اللَّهِ അല്ലാഹുവിന്റെ അതിർത്തികളെ وَتِلْكَ അവ, അതും حُدُودُ اللَّهِ അല്ലാഹുവിന്റെ അതിർത്തികളാകുന്നു يُبَيِّنُهَا അവയെ അവൻ വിവരിക്കുകയാണ്, വ്യക്തമാക്കുന്നു لِقَوْمٍ ഒരു ജനതക്ക് (ജനങ്ങൾക്ക്) വേണ്ടി يَعْلَمُونَ അവർ അറിയും

---

കഴിഞ്ഞ 224, 225 വചനങ്ങളിൽ സത്യത്തെ സംബന്ധിച്ച് ചില കാര്യങ്ങൾ അല്ലാഹു പ്രസ്താവിച്ചു. തുടർന്നുള്ള രണ്ട് വചനങ്ങളിൽ ഒരു പ്രത്യേകതരം സത്യമായ 'ഈലാഇ'നെക്കുറിച്ചും പ്രസ്താവിച്ചു. സന്ദർഭവശാൽ, അതിനോട് ബന്ധപ്പെട്ടുകൊണ്ട് ത്വലാക്വിനെ (വിവാഹമോചനത്തെ) സംബന്ധിച്ചും സ്പർശിക്കുകയുണ്ടായി. അങ്ങനെ, 228-ാം വചനത്തിൽ, ത്വലാക്വ് സംബന്ധമായ നിയമങ്ങൾ വിവരിച്ച കൂട്ടത്തിൽ, ത്വലാക്വിനുശേഷം ഭാര്യയെ മടക്കി എടുക്കുന്നതിനെപ്പറ്റിയും, ഇദ്ദഃയെപ്പറ്റിയും സംസാരിച്ചു. അതിനെ തുടർന്ന് ഇവിടെ മടക്കി എടുക്കാവുന്ന ത്വലാക്വ് ഏതാണെന്നും, മടക്കി എടുക്കുവാൻ പാടില്ലാത്ത ത്വലാക്വ് ഏതാണെന്നും ത്വലാക്വ് നിർവ്വഹിക്കേണ്ടുന്നത് എങ്ങനെയായിരിക്കണമെന്നും മറ്റും വിവരിക്കുന്നു. ത്വലാക്വ് സംബന്ധമായി പ്രധാനപ്പെട്ട പല നിയമങ്ങളും ഈ വചനങ്ങളിൽ അടങ്ങിയിരിക്കുന്നു. ഇടക്കിടെ നാലഞ്ച് പ്രാവശ്യം അവയെപ്പറ്റി حُدُودَ اللَّهِ (അല്ലാഹു നിശ്ചയിച്ച നിയമാതിർത്തികൾ) എന്ന് വിശേഷിപ്പിക്കുകയും, അവ ലംഘിക്കുന്നതിനെപ്പറ്റി കർശനമായ താക്കീത് നൽകുകയും

ചെയ്തിരിക്കുന്നു. പ്രസ്തുത നിയമങ്ങൾക്ക് അല്ലാഹു കൽപിച്ചിട്ടുള്ള ഗൗരവമാണ് ഇതെല്ലാം ചൂണ്ടിക്കാട്ടുന്നത്. പക്ഷേ, ഇതൊക്കെയായിട്ടും മുസ്‌ലിം സമുദായം ഈ കർശനമായ നിയമാതിർത്തികൾ മിക്കതും ലംഘിക്കുകയും, മറികടക്കുകയും ചെയ്യുന്ന കാഴ്ചയാണ് കാണുന്നതെന്ന് അപാരമായ വ്യസനത്തോടുകൂടി പറയേണ്ടിവന്നിരിക്കുകയാണ്!(فالى الله المشتكى)

അറബികൾക്കിടയിൽ നടപ്പിലുണ്ടായിരുന്ന പല നടപടി ക്രമങ്ങളും– അവയിൽ ചില പരിഷ്കാരങ്ങളോ, നിയന്ത്രണങ്ങളോ വരുത്തിക്കൊണ്ട്– ഇസ്‌ലാം അംഗീകരിക്കുകയുണ്ടായിട്ടുണ്ട്. അക്കൂട്ടത്തിൽപെട്ടതാണ് വിവാഹമോചനവും, അതിനുശേഷമുള്ള മടക്കി എടുക്കലും ( الطَّلاَقُ وَ الرجعة ). ഒരാൾക്ക് അയാളുടെ ഭാര്യയെ എത്ര പ്രാവശ്യം വേണമെങ്കിലും വിവാഹമോചനം നടത്തുകയും മടക്കി എടുക്കുകയും ചെയ്യാൻ അന്ന് സ്വാതന്ത്ര്യമുണ്ടായിരുന്നു. ഇതുമൂലം സ്ത്രീകൾ വളരെയധികം കഷ്ടപ്പാടുകൾ അനുഭവിക്കേണ്ടിയും വന്നിരുന്നു. വിവാഹം നിമിത്തം ലഭിക്കേണ്ടുന്ന ആനുകൂല്യങ്ങൾ ലഭിക്കുകയോ, വിവാഹമോചനം വഴി ലഭിക്കേണ്ടുന്ന സ്വാതന്ത്ര്യം ലഭിക്കുകയോ ചെയ്യാതെ– വിവാഹിതയോ, വിവാഹമോചിതയോ അല്ലാത്തവിധം– എത്രയോ സ്ത്രീകൾ ആയുഷ്ക്കാലം ഉന്തി നീക്കേണ്ടി വരുകയും പതിവായിരുന്നു. തമ്മിൽ വല്ല വഴക്കോ വക്കാണമോ കൂടുമ്പോൾ 'ഞാൻ നിന്നെ ഒരു കാലത്തും ഏറ്റെടുക്കുകയുമില്ല, വിട്ടയക്കുകയുമില്ല' എന്ന് ചിലർ തുറന്നു പറയുക കൂടി ചെയ്തേക്കും. ഇസ്‌ലാമിന്റെ ആരംഭത്തിൽ അൻസ്വാരികൾക്കിടയിൽ ഇങ്ങനെ ഒരു സംഭവം ഉണ്ടാകുകയും, ആ സ്ത്രീ നബിﷺയുടെ അടുക്കൽ വന്ന് സങ്കടം ബോധിപ്പിക്കുകയും ചെയ്തതായി രിവായത്തുകൾ വന്നിട്ടുണ്ട്. ഈ നികൃഷ്ട സമ്പ്രദായത്തിന് അറുതി വരുത്തുകയും, നീതിയുക്തവും ഉപകാരപ്രദവും പ്രായോഗികവുമായ നിയമങ്ങൾ വഴി അതിന് നിയന്ത്രണം വരുത്തുകയും, അങ്ങനെ, അത്തരം അക്രമങ്ങൾക്ക് ഇരയാകുന്നതിൽ നിന്ന് സ്ത്രീ സമുദായത്തെ രക്ഷപ്പെടുത്തുകയുമാണ് ഈ വചനങ്ങൾ മുഖേന അല്ലാഹു ചെയ്തിരിക്കുന്നത്.

ജാഹിലിയ്യാ കാലത്ത് അറബികളിൽ സ്ത്രീകളുടെ വിവാഹമോചന വിഷയത്തിൽ ഒരുതരം അരാജകത്വമായിരുന്നു ഉണ്ടായിരുന്നതെന്ന് മേൽ പ്രസ്താവിച്ചതിൽ നിന്ന് മനസ്സിലായല്ലോ. അതുപോലെയൊ, അതിലുപരിയായോ ഉള്ള ഒരരാജകത്വം പരിഷ്കൃത യുഗമെന്ന് പറയപ്പെടുന്ന ഇക്കാലത്തും– ക്രിസ്ത്യാനികൾക്ക് ബഹുഭൂരിപക്ഷമുള്ള യൂറോപ്യൻ നാടുകളിൽ പോലും– നടമാടിക്കൊണ്ടിരിക്കുന്നുണ്ട്. അതേ സമയത്ത് ക്രിസ്ത്യാനികളെ സംബന്ധിച്ച് പറയുകയാണെങ്കിൽ, ബൈബ്ളിന്റെ വിധി നേരെ മറിച്ചാണുള്ളതും. ഒരു പുരുഷൻ ഒരു സ്ത്രീയെ വിവാഹം കഴിച്ചാൽ, പിന്നീട് ഒരു കാരണവശാലും അവന് അവളെ വിവാഹമോചനം നൽകി വിടുവാൻ പാടില്ലാത്തതാണ്. തമ്മിൽ യോജിക്കാതെ വേർപിരിഞ്ഞു താമസിക്കേണ്ടി വന്നാൽ പോലും രണ്ട് കൂട്ടർക്കും വിവാഹം കഴിക്കുവാൻ പാടില്ല. വിവാഹം കഴിക്കുന്നപക്ഷം– പുരുഷനാവട്ടെ, സ്ത്രീയാവട്ടെ– അത് വ്യഭിചാരമായി ഗണിക്കപ്പെടുന്നതുമാകുന്നു. (മത്തായി: 5ൽ 31, 32; ലൂക്കോസ്: 16ൽ 18:1. കൊരിന്ത്യർ: 7ൽ 10– 12 നോക്കുക) അൽപാൽപം വ്യത്യാസം കാണപ്പെടുമെങ്കിലും ഏറെക്കുറെ ഹിന്ദുമതാനുയായികളിലും ഇതുപോലെയുള്ള നടപടി ക്രമങ്ങളാണുള്ളത്. ഇസ്‌ലാമാകട്ടെ, പരസ്പര വിരുദ്ധങ്ങളായ ഈ രണ്ട് നയങ്ങൾക്കും മദ്ധ്യേ– മനുഷ്യപ്രകൃതിക്ക് അനുയോജ്യവും, പ്രായോഗിക ജീവിതത്തിന് അനുയുക്തവുമായ ഒരു നിലപാടാണ് സ്വീകരിച്ചിട്ടുള്ളതെന്ന് നിഷ്പക്ഷമായി ചിന്തിക്കുന്ന ഏവർക്കും മനസ്സിലാക്കാവുന്നതാകുന്നു. എനി നമുക്ക് ഈ വചനങ്ങളിലടങ്ങിയ മുഖ്യവിഷയങ്ങളിലേക്ക് ശ്രദ്ധ കൊടുക്കാം. ومن الله التوفيق

**(ഒന്ന്:)** الطَّلَاقُ مَرَّتَانِ (ത്വലാക്വ്– വിവാഹമോചനം– രണ്ടുപ്രാവശ്യമാകുന്നു.) ഇദ്ദ കാലത്ത് മടക്കിയെടുക്കാവുന്ന ത്വലാക് രണ്ടു പ്രാവശ്യമാണുള്ളതെന്ന് സാരം. അല്ലാതെ, ഒരാൾക്ക് തന്റെ ഭാര്യയെ ആകെ രണ്ട് പ്രാവശ്യമേ ത്വലാക് നടത്താവൂ എന്നല്ല അർത്ഥം. തുടർന്നുള്ള വാക്യങ്ങളിൽ നിന്ന് ഇത് സ്പഷ്ടമാണ്. എന്നുവെച്ചാൽ ഒന്നാമത്തെ പ്രാവശ്യം ത്വലാക് നടത്തിയാൽ അതിന്റെ ഇദ്ദ കഴിയും മുമ്പായി ഭർത്താവിന് ഭാര്യയെ വിവാഹത്തിലേക്ക് മടക്കിയെടുക്കാം. ഇദ്ദ കഴിയുന്നതുവരെ മടക്കിയെടുക്കാതെ വിവാഹമോചനം നിലനിറുത്തുകയും ചെയ്യാം. മടക്കി എടുക്കുന്ന പക്ഷം ആവശ്യം നേരിട്ടാൽ രണ്ടാമതും ത്വലാക് നടത്താം. ഈ ത്വലാകിനുശേഷം ഭർത്താവ് രണ്ടാലൊന്ന് സ്വീകരിക്കുവാൻ ബാധ്യസ്ഥനായി: فَإِمْسَاكٌ بِمَعْرُوفٍ أَوْ تَسْرِيحٌ بِإِحْسَانٍ (സദാചാര മര്യാദപ്രകാരം അവളെ വെച്ചുകൊണ്ടിരിക്കുക, അല്ലെങ്കിൽ നന്മചെയ്തുകൊണ്ട്– നല്ല നിലയിൽ– അവളെ പിരിച്ചുവിടുക.) അതായത് അവളെ വിവാഹത്തിലേക്ക് മടക്കി എടുത്ത് നല്ല രൂപത്തിലും മര്യാദയനുസരിച്ചും അവളുമായി പെരുമാറിക്കൊണ്ട് കഴിഞ്ഞുകൂടുക. മടക്കി എടുക്കുന്നത് വല്ല ദുരുദ്ദേശ്യവും വെച്ചുകൊണ്ടോ, അവളുമായി സുഖകരമല്ലാത്ത പെരുമാറ്റം പെരുമാറിക്കൊണ്ടോ ആയിരിക്കരുത്. ഇതിന് തയ്യാറില്ലാത്ത– സാധിക്കാത്ത– പക്ഷം, നല്ല നിലക്ക് മാന്യമായ രീതിയിൽ അവളെ പിരിച്ചയക്കുക. ഈ രണ്ടിലൊന്ന് സ്വീകരിക്കുവാൻ ഭർത്താവ് നിർബന്ധിതനാകുന്നു.

മേൽ പ്രസ്താവിച്ച നിയമങ്ങളുമായി ബന്ധപ്പെട്ട ചില വസ്തുതകളും വിശദീകരണങ്ങളും കൂടി അറിഞ്ഞിരിക്കുന്നത് സന്ദർഭോചിതമായിരിക്കും. ഉദാഹരണമായി:–

(1). 'ത്വലാക്വ് രണ്ടെണ്ണമാണ്' എന്നോ മറ്റോ പറയാതെ 'ത്വലാക് രണ്ട് പ്രാവശ്യമാണ് ( الطَّلَاقُ مَرَّتَانِ ) എന്ന് പറഞ്ഞിരിക്കെക്കൊണ്ട് ഒരേസമയംതന്നെ ഒരടിയായി രണ്ടോ മൂന്നോ ത്വലാക്വുകൾ നടത്തുന്ന സമ്പ്രദായം ശരിയല്ലെന്നും, ഓരോ ത്വലാക്വും വെവ്വേറെ പ്രാവശ്യത്തിലായിരിക്കേണ്ടതുണ്ടെന്നും മനസ്സിലാക്കാം. ഈ വിഷയത്തിലുള്ള അഭിപ്രായ വ്യത്യാസങ്ങളെക്കുറിച്ച് താഴെ സംസാരിക്കാം, إن شاء الله

(2) ഇദ്ദയുടെ കാലം ദീർഘിച്ചു പോകുവാൻ ഇടയാകാത്ത അവസരത്തിലായിരിക്കണം ത്വലാക് നടക്കുന്നത്. അഥവാ, സംയോഗം നടന്നിട്ടില്ലാത്ത ശുദ്ധികാലത്തായിരിക്കണം. ആർത്തവകാലത്തോ, സംയോഗം നടന്നിട്ടുള്ള ശുദ്ധികാലത്തോ ആവരുത്. ഇത് സംബന്ധിച്ച് സൂ: ത്വലാകിലെ ആദ്യത്തെ വചനത്തിൽ സൂചിപ്പിക്കപ്പെട്ടിട്ടുള്ളതിന് പുറമെ, ഹദീഥിൽ നബിﷺ അത് വ്യക്തമായി പ്രസ്താവിച്ചിട്ടുമുണ്ട്. വിശദവിവരത്തിന് സൂ: ത്വലാകിന്റെ വ്യാഖ്യാനം നോക്കുക.

(3) ഒന്നാം പ്രാവശ്യത്തെ ത്വലാകിനെ തുടർന്നുള്ള ഇദ്ദ അവസാനിക്കുന്നതുവരെ മടക്കി എടുക്കാത്തപക്ഷം, പിന്നീട് അവൾക്ക് വേറെ വിവാഹം കഴിക്കാം. ഇരു വിഭാഗക്കാർക്കും ഇഷ്ടമാണെങ്കിൽ വിവാഹമോചനം നടത്തിയ ആദ്യത്തെ ഭർത്താവിന് തന്നെയും അവളെ വിവാഹം കഴിക്കാവുന്നതാണ്. രണ്ടാം പ്രാവശ്യം ത്വലാക് നടത്തിയാലുള്ള വിധിയും ഇതുപോലെ തന്നെ. ഇദ്ദഃ കാലത്ത് മടക്കി എടുക്കായ്കകൊണ്ടോ, താഴെ പറയും പ്രകാരം പ്രതിഫലം വാങ്ങിക്കൊണ്ടുള്ള ത്വലാക്വായത് ( خلع ) നിമിത്തമോ ആണ് ഭാര്യയും ഭർത്താവും തമ്മിൽ വേർപെട്ടു പോകുന്നതെങ്കിൽ, അതിന് بَيْنُونَة صغرى (ചെറിയ വേർപാട്) എന്നാണ് സാങ്കേതിക ഭാഷയിൽ പറയപ്പെടുക. കാരണം, വേണമെങ്കിൽ ഈ വേർപാടിനുശേഷവും അവർക്ക് പുതിയൊരു വിവാഹം മുഖേന

പഴയബന്ധത്തിലേക്ക് മടങ്ങാവുന്നതാണ്. മൂന്നാം പ്രാവശ്യത്തെ ത്വലാക്വിന് ശേഷം മടക്കിയെടുക്കുവാൻ പാടില്ല. താഴെ പറയുന്ന പ്രകാരം മറ്റൊരു വിവാഹം കഴിക്കുകയും, അവൻ വിവാഹമോചനം നടത്തി ഇദ്ദ കഴിയുകയും ചെയ്താലല്ലാതെ വീണ്ടും വിവാഹം കഴിപ്പാനും പാടില്ല. അതുകൊണ്ട് ഈ വേർപാടിന് بَيْنُونَة كبرى (വലിയ വേർപാട്) എന്നും പറയപ്പെടുന്നു.

(4) ആർത്തവ ( حَيْض ) കാലത്തോ, സംയോഗം നടന്നിട്ടുള്ള ശുദ്ധികാലത്തോ ത്വലാക്വ് നടത്തുന്നത് വിരോധിക്കപ്പെട്ടിരിക്കുന്നു. അതിന് അനാചാരമായ ത്വലാക്വ് ( **طَلَاق بدعة** ) എന്ന് പറയപ്പെടുന്നു. ഈ ത്വലാക്വ് സാധുവാകുമോ എന്നതിൽ പണ്ഡിതൻമാർക്കിടയിൽ അഭിപ്രായവ്യത്യാസമുണ്ടെങ്കിലും അത് വിരോധിക്കപ്പെട്ടതാണെന്നുള്ളതിൽ സംശയമില്ല.

**(രണ്ട്:)** وَلَا يَحِلُّ لَكُمْ أَنْ تَأْخُذُوا..... (നിങ്ങൾ അവർക്ക് കൊടുത്തിട്ടുള്ളതിൽ നിന്ന് യാതൊന്നും തിരിച്ചു മേടിക്കുവാൻ നിങ്ങൾക്ക് പാടില്ല.) വിവാഹത്തിൽ മഹ്റായി (വിവാഹമൂല്യമായി) നൽകപ്പെട്ട ധനമോ, അതിന്റെ ഒരു ഭാഗമോ തിരിച്ചു വാങ്ങിക്കൂടാ എന്നുദ്ദേശ്യം. സംഭാവനയായി വല്ലതും നൽകപ്പെട്ടിട്ടുണ്ടെങ്കിൽ അതും തിരിച്ചു വാങ്ങാവതല്ല. ഒരിക്കൽ ദാനമായി കൊടുത്തതിനെ പിന്നീട് തിരിച്ചുവാങ്ങുന്നത് ഛർദ്ദിച്ച വസ്തു വീണ്ടും തിന്നുന്ന നായയുടെ സ്വഭാവമാണ് എന്നത്രെ നബിﷺ അരുളിച്ചെയ്തിരിക്കുന്നത്. ഭാര്യാ ഭർത്താക്കൾ തമ്മിൽ സ്വരച്ചേർച്ചയില്ലാതാകുമ്പോഴാണല്ലോ ത്വലാക്വ് നടക്കുക. അപ്പോൾ, താൻ മുമ്പ് അവൾക്ക് നൽകിയിരുന്ന വല്ലതും മടക്കികിട്ടുവാൻ അവൻ ആഗ്രഹിക്കുക സ്വാഭാവികമായിരിക്കും. അതുകൊണ്ടാണ് ത്വലാക്വിനെപ്പറ്റി പ്രസ്താവിച്ചപ്പോൾ ഇക്കാര്യവും പ്രത്യേകം ഇവിടെ എടുത്തു പറയുന്നത്. ഒരാൾ തന്റെ ഭാര്യമാർക്ക് വളരെ വമ്പിച്ച സംഖ്യതന്നെ കൊടുത്തിരുന്നാവും വിവാഹമോചന വേളയിൽ അതിൽനിന്ന് വല്ലതും തിരിച്ചു വാങ്ങുന്നത് കുറ്റകരമാണെന്നും, മാന്യതക്ക് യോജിക്കാത്തതാണെന്നും സൂ:നിസാഉ് 20, 21 ൽ വെച്ച് കാണാവുന്നതാണ്. എങ്കിലും അവൾ സന്തോഷപൂർവം വല്ലതും വിട്ടുകൊടുക്കുന്നപക്ഷം അത് സ്വീകരിക്കുന്നതിന് വിരോധമില്ലതാനും (നിസാഉ്: 4). എന്നാൽ, രണ്ടുപേരും തമ്മിൽ യോജിച്ചും പരസ്പര ബാദ്ധ്യതകൾ നിറവേറ്റിയും കൊണ്ട് ഒത്തൊരുമിച്ചു കഴിയുകയില്ലെന്ന് കണ്ടാൽ ഈ നിരോധം ബാധകമല്ല. അതാണ് إِلَّآ أَنْ يَخَافَا-الخ (അല്ലാഹുവിന്റെ നിയമാതിർത്തികളെ അവർ രണ്ടാളും നിലനിറുത്തുകയില്ലെന്ന് അവർ ഭയപ്പെട്ടാലൊഴികെ.) എന്ന് പറഞ്ഞതിന്റെ സാരം. ഈ അവസരത്തിൽ എന്താണ് പോംവഴി എന്ന് അടുത്തവാക്യത്തിൽ നിന്ന് മനസ്സിലാക്കാം:-

**(മൂന്ന്:)** فَإِنْ خِفْتُمْ أَلَّا يُقِيمَا-الخ (എനി, അവർ രണ്ടുപേരും അല്ലാഹുവിന്റെ നിയമാതിർത്തികളെ നിലനിറുത്തുകയില്ലെന്ന് നിങ്ങൾ ഭയപ്പെട്ടാൽ, അപ്പോൾ അവൾ ഏതൊന്ന് കൊടുത്തുകൊണ്ട് സ്വയം മോചിതയാകുന്നുവോ അതിൽ രണ്ടുപേർക്കും തെറ്റില്ല.) ഈ വാക്യത്തിൽ 'നിങ്ങൾ ഭയപ്പെട്ടാൽ' എന്ന വാക്ക് പ്രത്യേകം ശ്രദ്ധേയമാകുന്നു. ഇരുപക്ഷത്തുമുള്ള ഉത്തരവാദപ്പെട്ടവർ, ഭരണകർത്താക്കൾ, മദ്ധ്യസ്ഥൻമാർ മുതലായവരെയാണ് ഇത് അഭിമുഖീകരിക്കുന്നത്. രണ്ടുപേരും തമ്മിൽ യോജിച്ചു പോകയില്ലെന്ന് അവർക്ക് തോന്നുകയും, അവൾക്ക് അവനിൽനിന്ന് മോചനം സിദ്ധിക്കണമെന്ന് ആവശ്യമുണ്ടാകുകയും ചെയ്യുന്നപക്ഷം, വിവാഹമോചനത്തിന് അവൾ പ്രതിഫലം കൊടു

ക്കുവാൻ നിശ്ചയിക്കുകയും, അവനത് സ്വീകരിച്ചുകൊണ്ട് വിവാഹമോചനം നൽകുകയും ചെയ്യുന്നതിന് വിരോധമില്ല എന്ന് താൽപര്യം. ഇങ്ങനെ പ്രതിഫലം നിശ്ചയിച്ചു കൊണ്ടുള്ള വിവാഹമോചനത്തിനാണ് 'ഖുൽഉ്' ( **خلع** ) എന്ന് സാങ്കേതികമായി പറയപ്പെടുന്നത്. (*) തക്കതായ കാരണം കൂടാതെ ഒരു സ്ത്രീ അവളുടെ ഭർത്താവിനോട്– പ്രതിഫലം നിശ്ചയിച്ചുകൊണ്ടോ അല്ലാതെയോ– വിവാഹമോചനത്തിന് ആവശ്യപ്പെട്ടു കൂടാത്തതാകുന്നു. ഒരു ഹദീഥിൽ നബിﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'ഏതെങ്കിലും ഒരു സ്ത്രീ എന്തെങ്കിലും വിഷമം കൂടാതെ അവളുടെ ഭർത്താവിനോട് തന്റെ ത്വലാകിന് ആവശ്യപ്പെട്ടാൽ അവളുടെമേൽ സ്വർഗത്തിന്റെ വാസന ഹറാമാകുന്നതാണ്.' (ഇബ്നു ജരീർ; തി; അ; ദാ.) ഈ ഹദീഥിനെ അടിസ്ഥാനമാക്കി തമ്മിൽ കക്ഷി വഴക്കില്ലാത്തപ്പോൾ 'ഖുൽഉ്' പാടില്ല എന്ന് പല മഹാൻമാരും അഭിപ്രായപ്പെട്ടിരിക്കുന്നു.

ഥാബിത്തുബ്നുക്വൈസ് (റ)ന്റെ ഭാര്യ നബിﷺയുടെ അടുക്കൽ വന്നു തന്റെ ഭർത്താവിനെക്കുറിച്ച് മതവിഷയത്തിലോ സ്വഭാവത്തിലോ തനിക്ക് വെറുപ്പൊന്നുമില്ലെന്നും, പക്ഷേ, (അദ്ദേഹത്തിന്റെ ചില ശാരീരിക വൈകല്യങ്ങൾ നിമിത്തം) അദ്ദേഹമൊന്നിച്ച് കഴിഞ്ഞുകൂടാൻ സാദ്ധ്യമല്ലെന്നും അറിയിക്കുകയുണ്ടായി. അദ്ദേഹം അവർക്ക് (മഹ്റായി) നൽകിയിരുന്ന തോട്ടം അങ്ങോട്ട് മടക്കിക്കൊടുക്കാമോ എന്ന് നബിﷺ അവരോട് ചോദിച്ചു. കൊടുക്കാമെന്ന് അവർ മറുപടി പറഞ്ഞു. ആ തോട്ടം സ്വീകരിച്ചുകൊണ്ട് അവർക്ക് ത്വലാക് നല്കുവാൻ നബിﷺ ഥാബിത്ത് (റ)നോട് ആവശ്യപ്പെടുകയും ചെയ്തു. ഈ സംഭവം ബുഖാരി (റ) മുതലായവർ ഉദ്ധരിച്ചിട്ടുള്ളതാകുന്നു. 'ഖുൽഇ'ൽ പ്രതിഫലമായി നിശ്ചയിക്കപ്പെടുന്ന സംഖ്യ വിവാഹവേളയിൽ നൽകപ്പെട്ട മഹറിനെക്കാൾ കവിയാതിരിക്കുകയാണ് നല്ലതെന്ന് ഈ ഹദീഥിൽ നിന്ന് മനസ്സിലാകുന്നു. കൂടുതൽ ആവശ്യപ്പെടുന്നത് നീതിയും മര്യാദയുമല്ലതാനും. അതുകൊണ്ട് 'ഖുൽഇ'ൽ നിശ്ചയിക്കുന്ന പ്രതിഫലം 'മഹറി'നെക്കാൾ കവിയുവാൻ പാടില്ലെന്ന് ഒരു വിഭാഗം പണ്ഡിതൻമാർ അഭിപ്രായപ്പെട്ടിരിക്കുന്നു. എങ്കിലും, അവൾ ഏതൊന്നുകൊടുത്തുകൊണ്ട് സ്വയം മോചിതയാകുന്നുവോ അതിൽ രണ്ടാൾക്കും തെറ്റില്ല. ( فَلَا جُنَاحَ عَلَيْهِمَا فِيمَا افْتَدَتْ بِهِ ) എന്നാണല്ലോ അല്ലാഹു പറഞ്ഞ വാക്ക്. അവൾക്ക് ഭർത്താവിൽനിന്ന് മോചനം സിദ്ധിക്കുവാൻ വേണ്ടി അവൾ സ്വയം നൽകുന്ന ഏത് പ്രതിഫലവും സ്വീകരിക്കാമെന്നാണ് ഇതിൽനിന്ന് ധ്വനിക്കുന്നത്. കൂടുതൽ ഒന്നും വാങ്ങിക്കൂടാ എന്ന് ഹദീഥിൽ വ്യക്തമാക്കപ്പെട്ടിട്ടുമില്ല. അതുകൊണ്ട് ഇരുകൂട്ടരും തമ്മിൽ തീരുമാനിക്കുന്ന ഏത് തുകയും 'ഖുൽഇ'ൽ പ്രതിഫലമായി നിശ്ചയിക്കുന്നതിന് വിരോധമില്ല എന്നത്രെ ഭൂരിപക്ഷാഭിപ്രായം. ചില സ്വഹാബികളും ഈ അഭിപ്രായക്കാരാണെന്ന് പറയപ്പെടുന്നു. ഏതായാലും പരസ്പരം ഒരു ധാരണയിലെത്താതെ, താങ്ങാനാവാത്ത സംഖ്യ ഭർത്താവിന്റെ ഭാഗത്തുനിന്ന് ആവശ്യപ്പെടുന്നത് അനീതിയും അക്രമവുമാകുന്നു. 'ഖുൽഉ്' നടന്നാൽ പിന്നെ, അതിനെത്തുടർന്ന് ഇദ്ദയിൽ മടക്കി എടുക്കുവാനുള്ള ഭർത്താവിന്റെ അവകാശം നഷ്ടപ്പെട്ടു പോകുന്നതാകുന്നു.

(**നാല്:**) فَإِن طَلَّقَهَا فَلَا تَحِلُّ لَهُ -الخ (എനി, അവൻ അവളെ വിവാഹമോചനം നടത്തിയെങ്കിൽ, അവനല്ലാതെ ഒരു ഭർത്താവിനെ അവൾ വിവാഹം കഴിക്കുന്നതുവരെ എനി അവൾ അവന് അനുവദനീയമാകുകയില്ല.) അതായത്, മുമ്പ് രണ്ട് വട്ടം ത്വലാക് കഴിഞ്ഞതിന് ശേഷം മൂന്നാമതും ത്വലാക് നടത്തിയാൽ പിന്നെ മടക്കി എടുക്കുന്ന പ്രശ്ന

***(*) 'ഉരിയുക, അഴിച്ചുവെക്കുക' എന്നൊക്കെയാണ് خلع ന്റെ ഭാഷാർത്ഥം.***

മില്ല. മറ്റൊരു ഭർത്താവ് അവളെ വിവാഹം കഴിക്കുകയും, അവൻ അവളെ വിവാഹമോചനം നടത്തുകയും നിയമപ്രകാരമുള്ള ഇദ്ദ കഴിയുകയും വേണം. എന്നാൽ മാത്രമേ പിന്നീട് അവന് അവളെ വീണ്ടും വിവാഹം കഴിക്കുവാൻ പാടുള്ളൂ. 'അവളെ മറ്റൊരാൾ വിവാഹം കഴിക്കുന്നതുവരെ' എന്നോ മറ്റൊ പറയാതെ 'അവൾ മറ്റൊരു ഭർത്താവിനെ വിവാഹം കഴിക്കുന്നതുവരെ ( حَتَّىٰ تَنكِحَ زَوْجًا غَيْرَهُ )' എന്ന് പറഞ്ഞിരിക്കുന്നത് ശ്രദ്ധേയമാകുന്നു. ആ വിവാഹം സാധാരണ ഗതിയിലുള്ള വിവാഹമായിരിക്കണം– ആദ്യ ഭർത്താവിന്റെയോ മറ്റോ നിർബന്ധ പ്രകാരമോ ആവശ്യപ്രകാരമോ ആയിരിക്കരുത്– എന്നാണത് കാണിക്കുന്നത്. 'വിവാഹം കഴിക്കുന്നതുവരെ' എന്ന് മാത്രമേ അല്ലാഹു പറഞ്ഞിട്ടുള്ളുവെങ്കിലും ആ വിവാഹത്തിൽ അവർ തമ്മിൽ സംയോഗം നടന്നിരിക്കുക കൂടി വേണമെന്ന് നബിﷺ വ്യക്തമാക്കിയിരിക്കുന്നു. (ബു; മു) فَإِن طَلَّقَهَا فَلَا جُنَاحَ -الخ (എന്നിട്ട് അവൻ അവളെ വിവാഹമോചനം നടത്തുന്നപക്ഷം, അവർ രണ്ടുപേരും അന്യോന്യം മടങ്ങിവരുന്നതിന് തെറ്റില്ല) എന്ന വാക്യത്തിൽ നിന്ന് ആ നികാഹ് (വിവാഹം) പോലെത്തന്നെ ആ ത്വലാക്വും സാധാരണ ഗതിയിൽ നടന്നതായിരിക്കണം– മറ്റൊരു നിർബന്ധത്തിനോ ആവശ്യത്തിനോ വഴങ്ങിക്കൊണ്ടാവരുത്– എന്നും മനസ്സിലാക്കാം. ത്വലാക്വ് കഴിഞ്ഞാൽ പിന്നെ അതിനെത്തുടർന്നുള്ള ഇദ്ദയും കഴിയേണ്ടതുണ്ടെന്നും, ആ ഭർത്താവ് അവളെ മടക്കി എടുക്കാതിരിക്കേണ്ടതുണ്ടെന്നും പ്രത്യേകം എടുത്തുപറയേണ്ടുന്ന ആവശ്യമില്ലല്ലോ.

ഇതെല്ലാം ശരിയായാൽ പിന്നെയും ഒരു ഉപാധിയുണ്ട്. തമ്മിൽ വിവാഹബന്ധം നടന്നശേഷം മൂന്ന് പ്രാവശ്യം ആ ബന്ധത്തിന് വിഘാതം നേരിടുകയുണ്ടായ ആ ഭാര്യാ ഭർത്താക്കൾ തമ്മിൽ മേലിൽ അല്ലാഹുവിന്റെ നിയമപരിധിക്കുള്ളിൽ ഒതുങ്ങിനിന്നു രഞ്ജിപ്പോടെ കഴിഞ്ഞുകൂടുമെന്നുള്ള പ്രതീക്ഷ രണ്ടുപേർക്കും ഉണ്ടായിരിക്കണം. രണ്ടാൾക്കുമോ, രണ്ടിൽ ഒരാൾക്കോ അങ്ങനെ പ്രതീക്ഷയില്ലാത്ത പക്ഷം അവർ വീണ്ടും വിവാഹബന്ധത്തിൽ ഏർപ്പെടുന്നത് ശരിയല്ല. إِن ظَنَّا أَن يُقِيمَا حُدُودَ اللَّهِ (അല്ലാഹുവിന്റെ അതിർത്തികളെ തങ്ങൾ നിലനിറുത്തിപ്പോരുമെന്ന് രണ്ടുപേരും കരുതിയാൽ) എന്ന വാക്യത്തിൽ നിന്ന് ഇത് സ്പഷ്ടമാണ്. മൂന്ന് പ്രാവശ്യം തെറ്റിപ്പിരിഞ്ഞ അവർ നാലാമത്തെ പ്രാവശ്യം പ്രത്യേകം ഇക്കാര്യത്തിൽ ഗൗനിക്കേണ്ടതുണ്ടല്ലോ. മനുഷ്യരുടെ മനഃശ്ശാസ്ത്രം മനുഷ്യരെക്കാൾ അറിയാവുന്ന സ്രഷ്ടാവ് ഓരോ വാക്യത്തിലും മനുഷ്യന്റെ നന്മക്കുവേണ്ടി നൽകുന്ന മാർഗദർശനത്തെപ്പറ്റി ഒന്ന് ആലോചിച്ചുനോക്കുക! ബാഹ്യാവസ്ഥക്കല്ല– യഥാർത്ഥമായ മനഃസ്ഥിതിക്കാണ്– ഇവിടെ പരിഗണനയുള്ളതെന്ന് ആർക്കും വ്യക്തമാകും. മനസ്സിലിരുപ്പ് മറ്റൊന്നായിക്കൊണ്ടാണ് അവർ രണ്ടുപേരും തമ്മിൽ പിന്നെയും വിവാഹബന്ധം സ്ഥാപിക്കുന്നതെങ്കിൽ– നിയമദൃഷ്ട്യാ വിവാഹം സാധുവായേക്കുമെങ്കിലും– അവർ അല്ലാഹുവിന്റെ മുമ്പിൽ കുറ്റക്കാരായിരിക്കും. ഇഹത്തിലാകട്ടെ, ആ ബന്ധം അവർക്ക് പൂർവ്വാധികം അസ്വാസ്ഥ്യമുളവാക്കുവാനേ ഉപകരിക്കുകയുള്ളൂ.

മൂന്ന് പ്രാവശ്യം വിവാഹമോചനം ചെയ്തതിനുശേഷം ആസ്ത്രീകളെ വീണ്ടും വിവാഹം കഴിക്കുവാൻ ഉദ്ദേശിക്കുന്നവർ അല്ലാഹു വ്യക്തമായി പ്രസ്താവിച്ച മേൽ കണ്ട ഉപാധികളെ മറികടക്കുവാനുള്ള ചില സൂത്രങ്ങൾ നടത്തുന്ന പതിവ് ഇന്ന് മുസ്‌ലിംകൾക്കിടയിൽ പ്രചാരത്തിലുണ്ട്. ചില പണ്ഡിതവിഭാഗങ്ങൾ അതിന് അരു നിൽക്കുകയും പിന്തുണനൽകുകയും ചെയ്തും വരുന്നു. വല്ല വിഡ്ഢികളെയും പ്രതിഫലം കൊടുത്തോ മറ്റോ സ്വാധീനിച്ചു ഒരു നാമമാത്ര വിവാഹം ബാഹ്യത്തിൽ നടത്തുക, അടുത്ത അവസരം തന്നെ അവരെക്കൊണ്ട് വിവാഹമോചനവും ചെയ്യിക്കുക. ചില

വിഡ്ഢികൾ പ്രതിഫലം മോഹിച്ചുകൊണ്ട് സ്വയം തന്നെ അതിന് തയ്യാറെടുക്കലും ഉണ്ട്. 'ചടങ്ങ് നിൽക്കുക' എന്ന പേരിലാണ് ഈ വിവാഹം അറിയപ്പെടുന്നത്. ഈ പേരുതന്നെ അല്ലാഹുവിന്റെ നിയമത്തെ അവഗണിക്കലാണെന്നും അതിനെ കേവലം ഒരു ചടങ്ങായി മാറ്റലാണെന്നും വിളിച്ചോതുന്നു. തക്കതായ കാരണം കൂടാതെയും, ഭാവിയെപ്പററി വീണ്ടുവിചാരമില്ലാതെയും രണ്ടും മൂന്നുമൊക്കെ ത്വലാക് ഒറ്റ അടിക്ക് നടത്തിക്കളയും. അടുത്ത ദിവസം തന്നെ അതിനെപ്പറ്റി ഖേദത്തിലുമാകും. അടുത്ത ആലോചന ഈ ശപിക്കപ്പെട്ട ചടങ്ങിനെക്കുറിച്ചായിരിക്കും. ഇങ്ങനെ തോന്നിയവാസ ത്തിൽ നിന്ന് തോന്നിയവാസത്തിലേക്കായി അല്ലാഹുവിന്റെ നിയമപരിധികളെയെല്ലാം അവർ അതിലംഘിക്കുന്നു. അല്ലാഹു കൽപിച്ച പ്രകാരമാണ് ആദ്യംമുതൽക്കേ ത്വലാക് നടക്കുന്നതെങ്കിൽ, ഇങ്ങനെയുള്ള തോന്നിയവാസങ്ങൾക്കൊന്നും ആവശ്യം നേരിടു മായിരുന്നില്ല. ഏതായാലും ഈ ചടങ്ങുനിൽക്കലും, ചടങ്ങ് നിറുത്തലും, അതിന്റെ അടി സ്ഥാനത്തിൽ നടക്കുന്ന വിവാഹവും ശരിയല്ലെന്നും, അല്ലാഹുവിന്റെ നിയമങ്ങളെ ലംഘി ക്കലാണെന്നും മുകളിൽ വിവരിച്ചതിൽ നിന്ന് വ്യക്തമായി മനസ്സിലാക്കാം. മാത്രമല്ല, ഈ ചടങ്ങിനെപ്പറ്റി നബിﷺ പറഞ്ഞ വാക്യം ഓർമയിലുള്ള ഒരു മുസ്ലിം– സത്യവി ശ്വാസം അയാളുടെ ഹൃദയത്തിൽ സ്ഥലം പിടിച്ചിട്ടുണ്ടെങ്കിൽ– തീർച്ചയായും ഈ ചട ങ്ങിനെ അനുകൂലിക്കുകയില്ലതന്നെ. 'വായ്പ വാങ്ങിയ കൂറ്റനെപ്പറ്റി ഞാൻ നിങ്ങൾക്ക് അറിയിച്ചുതരട്ടെയോ?' എന്ന് ചോദിച്ചുകൊണ്ട് സ്വഹാബികളോട് നബിﷺ പറയുക യാണ്: 'അത് ചടങ്ങ് നിൽക്കുന്നവനാണ്. ചടങ്ങ് നിൽക്കുന്നവനെയും, ആർക്കുവേണ്ടി ചടങ്ങുനിൽക്കുന്നുവോ അവനെയും അല്ലാഹു ശപിക്കട്ടെ!' (ജ; ബ; ഹാ) ഇതുപോലെ വേറെയും ചില രിവായത്തുകൾ കാണാം.

ഈ വചനങ്ങളിലടങ്ങിയ വിധികളെല്ലാം വിട്ടുവീഴ്ചക്ക് പഴുതില്ലാത്തവിധം കർശന മായ വിധികളാണെന്നും, അവയെ ലംഘിക്കുകയോ മറികടക്കുകയോ ചെയ്യുന്നത് അല്ലാ ഹുവിന്റെ ശിക്ഷക്കും കോപശാപത്തിനും കാരണമായിത്തീരുമെന്നും അല്ലാഹു ശക്തി യായി താക്കീത് ചെയ്തിരിക്കുന്നു. മുമ്പ് സൂചിപ്പിച്ചതുപോലെ, അല്ലാഹുവിന്റെ നിയ മാതിർത്തികളാണവയെന്ന് നാലഞ്ച് പ്രാവശ്യം ആവർത്തിച്ചു പറഞ്ഞു. ആ അതിർത്തി ലംഘിക്കുന്നവരാണ് അക്രമികളെന്ന് ആദ്യ വചനത്തിന്റെ അവസാനത്തിലും, അറിയുന്ന ജനങ്ങൾക്കുവേണ്ടിയാണിതൊക്കെ വിവരിക്കുന്നതെന്ന് രണ്ടാമത്തെ വചനത്തിന്റെ അവ സാനത്തിലും ഓർമിപ്പിച്ചിരിക്കുന്നു.

എനി– മുകളിൽ സൂചിപ്പിച്ചതുപോലെ– ഒരേ സമയത്തുതന്നെ ഒറ്റയടിക്ക് മൂന്ന് ത്വലാക്വും നടത്തുന്ന സമ്പ്രദായത്തെക്കുറിച്ച് രണ്ട് വാക്കുകൂടി സംസാരിക്കാം. ആയ ത്തിൽ കണ്ടപ്രകാരം ഓരോ ത്വലാക്വും വെവ്വേറെ പ്രാവശ്യത്തിലായിരിക്കുന്നതാണ് ത്വലാക്വിന്റെ സാക്ഷാൽ രൂപമെന്നും, അങ്ങനെയാണ് പ്രവർത്തിക്കേണ്ടതെന്നും, അതി നെതിര് പ്രവർത്തിക്കുന്നത് ശരിയല്ലെന്നുമുള്ളതിൽ ക്വുർആനിൽ വിശ്വസിക്കുന്ന ഏതൊരു മുസ്ലിമിനും തർക്കമുണ്ടായിരിക്കുവാൻ അവകാശമില്ല. എന്നാലും അങ്ങനെ ഒരേ അടിക്ക് മൂന്ന് ത്വലാക്വും ഒന്നിച്ച് നടത്തിയാൽ– അങ്ങനെ ചെയ്യുന്നത് നിയമദൃഷ്ട്യാ ഹറാമാകട്ടെ, അല്ലാതിരിക്കട്ടെ– അതെങ്ങനെ നടപ്പിൽ വരുത്താം? ഈ വിഷയത്തിൽ പണ്ഡിതൻമാർക്കിടയിൽ വ്യത്യസ്തങ്ങളായ അഭിപ്രായങ്ങളാണുള്ളത്. ആ അഭിപ്രാ യങ്ങൾ ഇന്നും ഇന്നലെയും ഉണ്ടായതുമല്ല. ഏറെക്കുറെ സ്വഹാബികളുടെ കാലം മുതൽക്കുതന്നെ നിലവിലുള്ളതാകുന്നു. എത്രയോ കക്ഷിവഴക്കുകളും, ആരോപണ പ്രത്യാരോപണങ്ങളും ഇത് സംബന്ധിച്ച് മുമ്പ് നടന്നിട്ടുണ്ട്. ഇപ്പോഴും നടക്കുന്നു.

പണ്ഡിതൻമാർക്കിടയിലുള്ള അഭിപ്രായങ്ങളും, ത്വലാക്വിന് പ്രയോഗിക്കുന്ന വാക്കുകളെ അടിസ്ഥാനമാക്കിയുള്ള വിശദീകരണങ്ങളും, ഓരോ അഭിപ്രായത്തിന്റെയും ന്യായങ്ങളും, തെളിവുകളും എതിർഭാഗത്തുനിന്നുള്ള മറുപടികളും സാമാന്യമായിട്ടെങ്കിലും വിവരിക്കുന്നപക്ഷം, അതൊരു പ്രത്യേക ഗ്രന്ഥം തന്നെ ആയിത്തീരും. ചിലരെല്ലാം അങ്ങനെ പ്രത്യേക ഗ്രന്ഥങ്ങൾ രചിച്ചിട്ടുമുണ്ട്. നമ്മെ സംബന്ധിച്ചിടത്തോളം അതിനിവിടെ സ്ഥാനവും സന്ദർഭവുമില്ല. ക്വുർആൻ വചനങ്ങളുടെ ആശയവൃത്തത്തിൽനിന്ന് പുറത്തുകടന്നുള്ള വിവരണം നമുക്ക് യോജിച്ചതുമല്ല. അതോടുകൂടി, ഈ വിഷയത്തിലുള്ള തർക്കവിതർക്കങ്ങളെപ്പറ്റി സാമാന്യമായെങ്കിലും കേട്ടറിയാത്തവർ ഇക്കാലത്ത് തുലോം കുറവുമായിരിക്കും. അതുകൊണ്ട് യാതൊരു വിശദീകരണത്തിനും ഇവിടെ മുതിരുവാൻ ഉദ്ദേശിക്കുന്നില്ല. സന്ദർഭവശാൽ, നിലവിലുള്ള പ്രധാന അഭിപ്രായങ്ങളുടെ രത്നച്ചുരുക്കം മാത്രം ഉദ്ധരിച്ചു മതിയാക്കാം:-

മൂന്ന് ത്വലാക്വും ഒന്നിച്ച് ഒരേ വാചകത്തിൽ പറഞ്ഞാൽ അതിന്റെ സാധുതയെപ്പറ്റി പ്രധാനമായും നാല് അഭിപ്രായങ്ങളാണ് പണ്ഡിതൻമാർക്കിടയിലുള്ളത്:

(1) ഒന്നുപോലും സാധുവാകയില്ല. കാരണം, അത് ബിദ്അത്തായ (അനാചാരമായ) ത്വലാക്വാകുന്നു. ള്വാഹിരീ (الظاهرى)ത്വലാക്വിൽ ഇത് പെടുമോ, പെട്ടാൽതന്നെയും സാധുവാകുമോ എന്ന വിഷയത്തിലും പണ്ഡിതൻമാർക്ക് ഏകോപിച്ച അഭിപ്രായമില്ല.

(2) ഒന്നുമാത്രം സാധുവാകും. ബാക്കി രണ്ടും നിരർത്ഥമായിരിക്കും. അതിനാൽ, ഇദ്ദഃകാലത്ത് മടക്കി എടുക്കുന്നതിന് അത് തടസ്സമാകുകയില്ല. ക്വുർആനിൽ നിന്നും ഹദീഥുകളിൽ നിന്നും പൊതുവെ മനസ്സിലാകുന്നതും, ത്വലാക്വിന്റെ അടിസ്ഥാന തത്വങ്ങളോട് യോജിച്ചതും ഈ അഭിപ്രായമാകുന്നു. സ്വഹാബികളിലും മുൻഗാമികളായ മഹാൻമാരിലുംപെട്ട ചിലർ ഈ അഭിപ്രായക്കാരാകുന്നു. (*) ശൈഖുൽ ഇസ്‌ലാം ഇബ്നുതൈമിയ്യ, ഇബ്നുക്വയ്യിം (റ) മുതലായ പണ്ഡിതൻമാരും ഈ അഭിപ്രായമാണ് ശരിവെച്ചിരിക്കുന്നത്. തെളിവിന്റെ പിൻബലം കൂടുതൽ കാണുന്നതും ഇതിനാകുന്നു.

(3) മൂന്നും സാധുവാകും. അതുകൊണ്ട് പിന്നീട് മടക്കി എടുക്കുവാനോ, മറ്റൊരാൾ വിവാഹം കഴിച്ചു ത്വലാക്വും ഇദ്ദഃയും കഴിഞ്ഞശേഷമല്ലാതെ വീണ്ടും വിവാഹം കഴിക്കുവാനോ പാടില്ല. മുൻകാലത്തും പിൽകാലത്തുമുള്ള ഭൂരിപക്ഷം പണ്ഡിതൻമാരുടെയും അഭിപ്രായം ഇതാകുന്നു. പ്രധാന മദ്ഹബുകളിലും ഈ അഭിപ്രായമാണ് സ്വീകരിക്കപ്പെട്ടിരിക്കുന്നത്.

(4) ഭർത്താവും ഭാര്യയും തമ്മിൽ സംയോഗം നടന്നിട്ടുണ്ടെങ്കിൽ മൂന്നും സാധുവാകും. ഇല്ലാത്ത പക്ഷം ഒന്നേ സാധുവാകുകയുള്ളൂ. ഇബ്നുഅബ്ബാസ് (റ)ന്റെ ശിഷ്യൻമാരായ പലരുടെയും, ഇസ്ഹാക്വുബ്നുറാഹവൈഹി (റ)യുടെയും അഭിപ്രായം ഇതാണെന്ന് കാണുന്നു.

ഇതാണാഅഭിപ്രായങ്ങളുടെ ചുരുക്കം. കൂടുതൽ വിശദീകരണം ആഗ്രഹിക്കുന്നവർ യഥാസ്ഥാനങ്ങളിൽ നിന്ന് അന്വേഷിച്ചറിയേണ്ടതാകുന്നു. മേൽകണ്ട അഭിപ്രായവ്യത്യാസങ്ങളെക്കുറിച്ച് വിവരിച്ചശേഷം, പ്രസിദ്ധ ഹദീഥുഗ്രന്ഥമായ 'ബുലൂഗുൽമറാമി'ന്റെ വ്യാഖ്യാതാവ് അല്ലാമാ മുഹമ്മദുബ്നു ഇസ്മാഈൽസ്വൻആനീ (റ) ചെയ്ത ഒരു പ്രസ്താവനയുടെ സാരം ഇവിടെ ഉദ്ധരിക്കുവാൻ ആഗ്രഹിക്കുന്നു. അദ്ദേഹം പറയുന്നു:

(*) راجع فتح الباري وغيره

'ശാഖാ വിഷയങ്ങളിൽ ചർച്ച നടത്തുന്നവർ ഈ വിഷയത്തിൽ ദീർഘമായി സംസാരിച്ചിട്ടുണ്ട്. ഉമർ (റ) മൂന്ന് ത്വലാക്വും (*) നടപ്പിലാക്കി എന്നതിനെ (**) ആസ്പദമാക്കി നാല് മദ്ഹബുകളുടെ ആൾക്കാരെല്ലാം അതിൽ യോജിച്ചിരിക്കുന്നു. അതിനോട് വിയോജിക്കുന്നവരെപ്പറ്റി അവരുടെ പ്രതിഷേധം വളരെ കഠിനമാകുന്നു. ഒന്നേ സാധുവാകുകയുള്ളൂവെന്ന് ഫത്‌വാ ചെയ്ത (വിധി പറഞ്ഞ) കാരണത്താൽ ശൈഖുൽഇസ്‌ലാം ഇബ്നുതൈമിയ്യ(റ)ക്ക് മർദ്ദനമേൽക്കുകയും, അദ്ദേഹത്തിന്റെ ശിഷ്യൻ ഹാഫിദുബ്നുൽക്വയ്യിമി(റ)നെ ഒട്ടകപ്പുറത്ത് കയറ്റി നാട് ചുറ്റിക്കുകയും ഉണ്ടായിട്ടുണ്ട്. ശാഖാപരമായ ഒരു വിഷയത്തിലുള്ള കടുത്ത പക്ഷപാത മനഃസ്ഥിതി മാത്രമാണിതെന്ന് പറയേണ്ടതില്ല. സമുദായത്തിലെ മുൻഗാമികൾക്കും പിൻഗാമികൾക്കും അഭിപ്രായവ്യത്യാസമുള്ള ഒരു വിഷയമാണിത്. എന്നിരിക്കെ, ഭിന്നാഭിപ്രായമുള്ള വിഷയങ്ങളിൽ എന്തെങ്കിലും ഒന്നിനെ അനുകൂലിക്കുന്നവരെപ്പറ്റി ആക്ഷേപിക്കുവാനില്ലെന്ന വസ്തുത പ്രസിദ്ധമാണ്. ചിന്തകരും ഭയഭക്തൻമാരുമാകുന്ന നീതിമാൻമാരും, അല്ലാത്തവരും തമ്മിൽ വേർതിരിയുന്നത് ഇങ്ങനെയുള്ള സന്ദർഭങ്ങളിലാകുന്നു.'

وَإِذَا طَلَّقْتُمُ ٱلنِّسَآءَ فَبَلَغْنَ أَجَلَهُنَّ فَأَمْسِكُوهُنَّ بِمَعْرُوفٍ أَوْ سَرِّحُوهُنَّ بِمَعْرُوفٍ ۚ

﴾231﴿ **നിങ്ങൾ സ്ത്രീകളെ വിവാഹമോചനം ചെയ്തിട്ട് അവർ അവരുടെ (ഇദ്ദഃയുടെ) അവധി പ്രാപിച്ചാൽ, അവരെ നിങ്ങൾ (ആചാര) മര്യാദയനുസരിച്ച് വെച്ചുകൊണ്ടിരിക്കുവിൻ; അല്ലെങ്കിൽ (ആചാര) മര്യാദയനുസരിച്ച് അവരെ പിരിച്ചുവിടുവിൻ.**

وَلَا تُمْسِكُوهُنَّ ضِرَارًا لِّتَعْتَدُوا۟ ۚ

**നിങ്ങൾ അതിര് വിട്ടുപോകുമാറ് ദ്രോഹമുണ്ടാക്കുവാനായിട്ട് അവരെ നിങ്ങൾ പിടിച്ചുവെക്കുകയും ചെയ്യരുത്.**

وَمَن يَفْعَلْ ذَٰلِكَ فَقَدْ ظَلَمَ نَفْسَهُۥ ۚ

**ആരെങ്കിലും അത് ചെയ്യുന്നപക്ഷം, അവൻ അവനോട് തന്നെ അക്രമം പ്രവർത്തിക്കുകയാണ് ചെയ്തത്.**

وَلَا تَتَّخِذُوٓا۟ ءَايَٰتِ ٱللَّهِ هُزُوًا ۚ

**അല്ലാഹുവിന്റെ ആയത്ത് [വചനം]കളെ നിങ്ങൾ പരിഹാസ്യമാക്കിത്തീർക്കരുത്.**

---

*(*) ഒരേ അവസരത്തിൽ നടത്തപ്പെട്ട മൂന്ന് ത്വലാക്വാണ് ഉദ്ദേശ്യം.*

*(**) ജനങ്ങൾ ത്വലാക്വിന്റെ കാര്യത്തിൽ ധൃതികൂട്ടിത്തുടങ്ങിയതുകൊണ്ട് അവരെ ഒരു പാഠം പഠിപ്പിക്കുവാനായിരുന്നു അങ്ങനെ അദ്ദേഹം നടപ്പാക്കിയതെന്ന് അതേ രിവായത്തിൽ തന്നെ കാണാം.*

| | |
|---|---|
| وَٱذۡكُرُواْ نِعۡمَتَ ٱللَّهِ عَلَيۡكُمۡ وَمَآ أَنزَلَ عَلَيۡكُم مِّنَ ٱلۡكِتَٰبِ وَٱلۡحِكۡمَةِ يَعِظُكُم بِهِۦۚ | **നിങ്ങൾക്ക് അല്ലാഹു ചെയ്ത അനുഗ്രഹം നിങ്ങൾ ഓർമിക്കുകയും ചെയ്യണം; വേദഗ്രന്ഥത്തിൽനിന്നും, വിജ്ഞാനത്തിൽനിന്നുമായി നിങ്ങൾക്ക് സദുപദേശം നൽകിക്കൊണ്ട് അവൻ നിങ്ങൾക്ക് ഇറക്കിത്തന്നിട്ടുള്ളതും (ഓർക്കുവിൻ)** |
| وَٱتَّقُواْ ٱللَّهَ وَٱعۡلَمُوٓاْ أَنَّ ٱللَّهَ بِكُلِّ شَيۡءٍ عَلِيمٞ ﴿٢٣١﴾ | **നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, അല്ലാഹു എല്ലാ കാര്യത്തെക്കുറിച്ചും അറിയുന്നവനാണെന്ന് അറിഞ്ഞുകൊള്ളുകയും ചെയ്യുവിൻ.** |

﴾231﴿ وَإِذَاطَلَّقْتُمُ നിങ്ങൾ വിവാഹമോചനം ചെയ്താൽ النِّسَاءَ സ്ത്രീകളെ فَبَلَغْنَ എന്നിട്ടവർ എത്തി, പ്രാപിച്ചു أَجَلَهُنَّ അവരുടെ അവധി فَأَمْسِكُوهُنَّ എന്നാലവരെ നിങ്ങൾ വെച്ചുകൊണ്ടിരിക്കുവിൻ بِمَعْرُوفٍ ആചാരം (മര്യാദ) അനുസരിച്ച് أَوْ سَرِّحُوهُنَّ അല്ലെങ്കിൽ അവരെ നിങ്ങൾ പിരിച്ചയക്കുക, വേർപെടുത്തുക بِمَعْرُوفٍ ആചാരപ്രകാരം, മര്യാദയനുസരിച്ച് وَلَاتُمْسِكُوهُنَّ അവരെ നിങ്ങൾ പിടിച്ചുവെക്കരുത് ضِرَارًا ദ്രോഹം ചെയ്യാൻ, لِتَعْتَدُوا നിങ്ങൾ അതിരുവിടുവാനായിട്ട്, അതിക്രമം ചെയ്യുമാറ് وَمَنْ يَفْعَلْ ആരെങ്കിലും ചെയ്യുന്നതായാൽ ذَٰلِكَ അത് فَقَدْظَلَمَ എന്നാലവൻ അക്രമം പ്രവർത്തിച്ചു نَفْسَهُ അവനോട് തന്നെ وَلَاتَتَّخِذُوا നിങ്ങൾ ആക്കിത്തീർക്കരുത് آيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തുകളെ هُزُوًا പരിഹാസം (പരിഹാസ്യം) وَاذْكُرُوا നിങ്ങൾ ഓർക്കുകയും ചെയ്യുവിൻ نِعْمَةَ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹത്തെ عَلَيْكُمْ നിങ്ങൾക്ക് وَمَاأَنْزَلَ അവൻ ഇറക്കിയതിനെയും عَلَيْكُمْ നിങ്ങൾക്ക് مِنَ الْكِتَابِ ഗ്രന്ഥത്തിൽനിന്ന് وَالْحِكْمَةِ വിജ്ഞാനത്തിൽ നിന്നും يَعِظُكُمْ بِهِ അതുവഴി നിങ്ങൾക്ക് അവൻ സദുപദേശം നൽകിക്കൊണ്ട് (നൽകുവാൻ) وَاتَّقُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്വിൻ أَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്ന് بِكُلِّ شَيْءٍ എല്ലാ കാര്യത്തെപ്പറ്റിയും عَلِيمٌ അറിയുന്നവൻ

ത്വലാക്വിനെത്തുടർന്ന് സ്ത്രീകൾ ആചരിക്കേണ്ടുന്ന ഇദ്ദകാലം കഴിയാറാകുമ്പോൾ ഭർത്താവ് രണ്ടിലൊന്ന് ചെയ്യേണ്ടിയിരിക്കുന്നു: ഒന്നുകിൽ അവളെ വിവാഹബന്ധത്തിലേക്ക് മടക്കി എടുത്തു അവളെ വെച്ചുകൊണ്ടിരിക്കുക. അല്ലെങ്കിൽ മടക്കി എടുക്കാതെ പിരിച്ചുവിടുക. മടക്കി എടുക്കുന്നത് ഇദ്ദകാലം കഴിയുംമുമ്പ് എപ്പോഴും ആവാമെന്ന് മുൻ വചനങ്ങളിൽ നിന്ന് മനസ്സിലാക്കിയിട്ടുണ്ടല്ലോ. ഇവിടെ വിഷയം രണ്ട് കാര്യത്തിലാണ് ഊന്നി നിൽക്കുന്നത്: ഇദ്ദയുടെ കാലാവധി അവസാനിക്കാറാകുമ്പോഴാണ് രണ്ടിലൊന്ന് അനിവാര്യമായിത്തീരുന്നത്. ഇദ്ദയുടെ അവസരം പാഴാക്കിയാൽ മടക്കി എടു

ക്കുന്ന പ്രശ്നം ഇല്ലാതായിത്തീരും. ഇതാണ് ഒന്ന്. മറ്റൊന്ന്: രണ്ടിൽ ഏത് സ്വീകരിച്ചാലും ശരി, അത് നീതിയും മര്യാദയും അനുസരിച്ചായിരിക്കണം. ഏതെങ്കിലും ദുരുദ്ദേശ്യം വെച്ചുകൊണ്ടോ, ഉപദ്രവവും ബുദ്ധിമുട്ടും ഉണ്ടാകുന്ന തരത്തിലോ ആയിക്കൂടാ എന്നുള്ളതാണ്. ഇക്കാര്യമാണ് ഈ വചനത്തിലെ ഏറ്റവും പ്രധാനമായ വിഷയം. ആദ്യത്തെ ഒന്നുരണ്ട് വാക്യങ്ങൾ ഒഴിച്ചാൽ മറ്റു വാക്യങ്ങളെല്ലാം ഈ വിഷയത്തെ കേന്ദ്രമാക്കിക്കൊണ്ടുള്ളതാണെന്ന് കാണാം.

ചിലപ്പോൾ മടക്കി എടുക്കുന്നതിലായിരിക്കും ഇരുവരുടെയും നന്മ. ചിലപ്പോൾ ഭാര്യയെ സംബന്ധിച്ചിടത്തോളം അതായിരിക്കും നല്ലത്. ചില സന്ദർഭങ്ങളിൽ നേരെ മറിച്ചുമായിരിക്കും. പരിതഃസ്ഥിതികളും ചുറ്റുപാടുകളും കണക്കിലെടുത്തുകൊണ്ട് ഏതിലാണ് നന്മയെന്നും, ഏതാണ് കരണീയമെന്നും ആലോചിച്ചു വേണം രണ്ടിലൊന്ന് തീരുമാനിക്കുവാൻ. അൽപം വല്ല വഴക്കും ഉണ്ടാകുമ്പോഴേക്ക് ഭാര്യയെ ത്വലാക്വ് നടത്തുക, എന്നിട്ട് ഇദ്ദ കഴിയുമ്പോഴേക്ക് മടക്കി എടുക്കുക, അധികം താമസിയാതെ മറ്റൊരു കാരണം കിട്ടുമ്പോൾ വീണ്ടും ത്വലാക്വ് നടത്തുക, പിന്നെയും മടക്കി എടുക്കുക, അങ്ങനെ രണ്ടുമല്ലാത്ത നിലയിൽ അവളെ കഷ്ടപ്പെടുത്തുക, അല്ലെങ്കിൽ മടക്കി എടുത്തശേഷം നല്ല നിലക്ക് പെരുമാറാതിരിക്കുക, ചെയ്തുകൊടുക്കേണ്ടുന്ന ബാധ്യതകളിൽ വീഴ്ച വരുത്തുക, അവസാനം പ്രതിഫലം നിശ്ചയിച്ചുകൊണ്ടുള്ള വിവാഹമോചനത്തിന് ('ഖുൽഇ'നു) അവൾ നിർബന്ധിതയാകുക തുടങ്ങിയ ദു:സ്സമ്പ്രദായങ്ങളെക്കുറിച്ചുള്ള താക്കീതാണ് وَلَا تُمْسِكُوهُنَّ ضِرَارًا-الخ (അതിരുകവിയുമാറ് ദ്രോഹം ചെയ്യാനായിട്ട് അവരെ പിടിച്ചുവെക്കരുത്) എന്ന വാക്യം.

ഇത്തരം ഉപദ്രവങ്ങൾ ചെയ്യാൻ വേണ്ടി സ്ത്രീകളെ മടക്കി എടുക്കരുതെന്ന് വിരോധിച്ചുകൊണ്ട് അല്ലാഹു വിഷയം മതിയാക്കുന്നില്ല. അങ്ങനെ ചെയ്യുന്നത് അവനവനോടുതന്നെ ചെയ്യുന്ന അക്രമമാണ്. അഥവാ ഇഹത്തിലും പരത്തിലും അതിന്റെ ഭവിഷ്യത്ത് അവരവർതന്നെ അനുഭവിക്കേണ്ടിവരും എന്ന് താക്കീതും ചെയ്യുന്നു. മാത്രമല്ല, അത് അല്ലാഹുവിന്റെ ആയത്തുകളെ അവഗണിക്കലും പരിഹസിക്കലുമാണെന്നും അവന്റെ അനുഗ്രഹങ്ങളോടും, ക്വുർആനിലൂടെയോ നബി ﷺ മുഖാന്തരമോ അവൻ നൽകിയ സദുപദേശങ്ങളോടും കാണിക്കുന്ന നന്ദികേടുമാണെന്നും സൂചിപ്പിക്കുകയും ചെയ്യുന്നു. അവസാനം അല്ലാഹുവിനെ സൂക്ഷിക്കണമെന്നും, അവൻ എല്ലാ രഹസ്യപരസ്യങ്ങളും അറിയുന്നവനാണെന്ന് ഓർമവെക്കണമെന്നും ഉണർത്തുന്നു. അപ്പോൾ ഈ വിഷയം എത്രമാത്രം ഗൗരവത്തിലാണ് അല്ലാഹു കണക്കിലെടുത്തിരിക്കുന്നതെന്ന് ആലോചിച്ചുനോക്കുക! ഇതെല്ലാമായിട്ടും ഇന്നത്തെ മുസ്‌ലിംകൾ അധികവും ഈ വിഷയത്തിൽ അവലംബിച്ചുപോരുന്ന സമ്പ്രദായം ഓർക്കുമ്പോൾ അതിയായ സങ്കടം തോന്നുന്നു. ഇസ്‌ലാമിലെ വൈവാഹിക വ്യക്തിനിയമങ്ങൾക്കെതിരിൽ ഇസ്‌ലാമിന്റെ ശത്രുക്കൾ ഇന്ന് പ്രചാരണം നടത്തുന്നുവെങ്കിൽ, അതിനുള്ള യഥാർത്ഥ കാരണക്കാർ അല്ലാഹുവിന്റെ ഇത്തരം കൽപനകളെ അഗണ്യകോടിയിൽ തള്ളിക്കളയുന്ന മുസ്‌ലിംകൾ തന്നെയല്ലാതെ മറ്റാരുമല്ല. വൈവാഹിക ജീവിതത്തിൽ മാത്രമല്ല, മറ്റേത് തുറയിലും അല്ലാഹുവും അവന്റെ റസൂലും പഠിപ്പിച്ചും ഉപദേശിച്ചും തന്ന നിയമങ്ങൾ അതേപടി പാലിക്കുകയും അവയിൽ അടങ്ങിയ തത്വോദ്ദേശ്യങ്ങൾക്ക് നിരക്കാത്ത നടപടികൾ വർജ്ജിക്കുകയും ചെയ്തുകൊണ്ട് മുസ്‌ലിംകൾ ജീവിക്കുന്ന ഏതുകാലത്തും, ഏത് ദേശത്തും ഇസ്‌ലാമിന്റെ നിയമനടപടികൾക്കെതിരെ പ്രചാരണം നടത്തുവാൻ അതിന്റെ ശത്രുക്കൾ ആയുധം കിട്ടാതെ കുഴങ്ങേണ്ടി വരുമെന്ന് തീർച്ച.

നബിﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു: 'മൂന്ന് വിഷയങ്ങളുണ്ട്: അതിൽ കാര്യവും കാര്യം തന്നെ തമാശയും കാര്യംതന്നെ. അതായത്, നികാഹും, ത്വലാക്വും

(വിവാഹവും, വിവാഹമോചനവും), മടക്കി എടുക്കലും' (ദാ; തി; ജ.) അതായത് ഈ മൂന്ന് വിഷയവും നടക്കുന്നത് കാര്യമായിട്ടായാലും, തമാശയായിട്ടായാലും നിയമപരമായി അത് സാധുവായിത്തന്നെ ഗണിക്കപ്പെടും- അത് തമാശയായി നടന്നതാണെന്ന് പറഞ്ഞു ഒഴിവാകുവാൻ സാധ്യമല്ല- എന്ന് സാരം. ഈ ആശയം വ്യക്തമാക്കുന്ന ഹദീഥുകൾ വേറെയും കാണാം.

## വിഭാഗം - 30

وَإِذَا طَلَّقْتُمُ ٱلنِّسَآءَ فَبَلَغْنَ أَجَلَهُنَّ فَلَا تَعْضُلُوهُنَّ أَن يَنكِحْنَ أَزْوَٰجَهُنَّ إِذَا تَرَٰضَوْا۟ بَيْنَهُم بِٱلْمَعْرُوفِ ۗ

**﴾232﴿ നിങ്ങൾ സ്ത്രീകളെ ത്വലാക്വ് [വിവാഹമോചനം] നടത്തിയിട്ട് അവർ അവരുടെ (ഇദ്ദഃയുടെ) അവധി പ്രാപിച്ചാൽ, അവർ അവരുടെ ഭർത്താക്കളെ- തങ്ങൾക്കിടയിൽ (സദാചാര) മര്യാദപ്രകാരം അവർ പരസ്പരം തൃപ്തിപ്പെട്ടാൽ- വിവാഹം ചെയ്യുന്നതിൽ നിന്ന് നിങ്ങളവരെ മുടക്കിയിടരുത്.**

ذَٰلِكَ يُوعَظُ بِهِۦ مَن كَانَ مِنكُمْ يُؤْمِنُ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ ۗ

**ഇത് [ഈ കൽപന] മൂലം, നിങ്ങളിൽ നിന്ന് അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിച്ചുവരുന്നവർക്ക് സദുപദേശം നൽകപ്പെടുകയാണ്.**

ذَٰلِكُمْ أَزْكَىٰ لَكُمْ وَأَطْهَرُ ۗ

**അത് നിങ്ങൾക്ക് ഏറ്റം സംശുദ്ധമായതും, ഏറ്റം വൃത്തിയായതുമാകുന്നു.**

وَٱللَّهُ يَعْلَمُ وَأَنتُمْ لَا تَعْلَمُونَ ﴿٢٣٢﴾

**അല്ലാഹുവിനറിയാം; നിങ്ങൾക്ക് അറിഞ്ഞുകൂടാ.**

---

﴾232﴿ وَإِذَا طَلَّقْتُمُ നിങ്ങൾ വിവാഹമോചനം ചെയ്താൽ النِّسَاءَ സ്ത്രീകളെ فَبَلَغْنَ എന്നിട്ടവർ എത്തി(യാൽ), പ്രാപിച്ചു أَجَلَهُنَّ അവരുടെ അവധി فَلَا تَعْضُلُوهُنَّ എന്നാൽ നിങ്ങളവരെ മുടക്കിയിടരുത് أَن يَنكِحْنَ അവർ വിവാഹം ചെയ്യുന്നതിന് (ചെയ്യുന്നതിൽ നിന്ന്) أَزْوَاجَهُنَّ അവരുടെ ഭർത്താക്കളെ إِذَا تَرَاضَوْا അവർ പരസ്പരം തൃപ്തിപ്പെട്ടാൽ بَيْنَهُم അവർക്കിടയിൽ بِالْمَعْرُوفِ മര്യാദ (സദാചാരം) അനുസരിച്ച് ذَٰلِكَ അത് يُوعَظُ بِهِ അത് മുഖേന സദുപദേശം ചെയ്യപ്പെടുന്നു مَن كَانَ ആയിട്ടുള്ളവർക്ക് مِنكُمْ നിങ്ങളിൽ നിന്ന് يُؤْمِنُ വിശ്വസിക്കുന്നു بِاللَّهِ അല്ലാഹുവിൽ وَالْيَوْمِ الْآخِرِ അന്ത്യനാളിലും ذَٰلِكُمْ അത് أَزْكَىٰ لَكُمْ നിങ്ങൾക്ക് ഏറ്റം സംശുദ്ധമായതാണ് وَأَطْهَرُ അധികം വൃത്തിയായതും وَاللَّهُ يَعْلَمُ അല്ലാഹു അറിയുന്നു

وَأَنتُمْ നിങ്ങളാകട്ടെ لَا تَعْلَمُونَ നിങ്ങൾ അറിയുകയില്ല

വിവാഹമോചനം നടത്തിയ ഭർത്താക്കളെയും, വിവാഹമോചനം നടത്തപ്പെട്ട സ്ത്രീകളുടെ കൈകാര്യ കർത്താക്കളെയും, മറ്റു ഉത്തരവാദപ്പെട്ടവരെയും പൊതുവിൽ അഭിമുഖീകരിക്കുന്നതാണ് ഈ വചനം. എങ്കിലും സ്ത്രീയുടെ കൈകാര്യം നടത്തുന്ന ബന്ധുക്കളോടാണ് കൂടുതൽ ആഭിമുഖ്യമുള്ളത്. രണ്ടാമതായി, ത്വലാക് നടത്തിയ ഭർത്താക്കളോടും, ഇദ്ദകാലത്ത് മടക്കി എടുക്കപ്പെട്ടിട്ടില്ലാത്ത സ്ത്രീക്ക് സദാചാര മര്യാദകളെ അതിലംഘിക്കാത്ത വിധം പരസ്പരം തൃപ്തിപ്പെട്ട ഭർത്താക്കളെ സ്വീകരിക്കുന്നതിന് തടസ്സമുണ്ടാക്കരുതെന്നും, അതിന് തടസ്സം നേരിടുമാറ് അവരെ മുടക്കിയിടുവാൻ പാടില്ലെന്നും രണ്ടുകൂട്ടരോടും അല്ലാഹു കൽപിക്കുന്നു. أَزْوَاجَهُنَّ (അവരുടെ ഭർത്താക്കളെ) എന്ന് പറഞ്ഞതിൽ, വിവാഹമോചനം നടത്തിയ ആദ്യത്തെ ഭർത്താക്കളും, പുതുതായി ഭർത്തൃത്വം ഏൽക്കുവാൻ മുമ്പോട്ട് വരുന്നവരും ഉൾപ്പെടുന്നു. ഇരു ഭാഗത്തുനിന്നും പരസ്പരം നല്ല നിലക്കുള്ള തൃപ്തി ഉളവായിട്ടുണ്ടോ എന്നുള്ളതാണ് പ്രധാനം.

ബുഖാരീ (റ) മുതലായവർ ഉദ്ധരിച്ച ഒരു സംഭവത്തിൽനിന്ന് ഈ വചനത്തിലെ ആശയം കൂടുതൽ വ്യക്തമായി മനസ്സിലാക്കാം. അതിങ്ങനെയാണ്ഃ മഅ്ക്വലുബ്നുയസാർ (റ)ന്റെ സഹോദരിയെ അവരുടെ ഭർത്താവ് ത്വലാക് നടത്തി. ഇദ്ദഃ കഴിയുന്നതുവരെ മടക്കി എടുക്കാതെ അദ്ദേഹം അവരെ വിട്ടു. പിന്നെ, അദ്ദേഹത്തിന് ആ സ്ത്രീയോടും, സ്ത്രീക്ക് അദ്ദേഹത്തോടും സ്നേഹം തോന്നി. പിന്നീട് ആ സ്ത്രീയെ വിവാഹലോചന നടത്തിയവരുടെ കൂട്ടത്തിൽ അദ്ദേഹവും വിവാഹാലോചന നടത്തുകയുണ്ടായി. അപ്പോൾ മഅ്ക്വൽ (റ) പറഞ്ഞു: 'ഹേ, വിഡ്ഢീ! അവളെക്കൊണ്ട് ഞാൻ നിന്നെ ആദരിക്കുകയും, അവളെ ഞാൻ നിനക്ക് ഇണയാക്കിത്തരുകയും ചെയ്തു. എന്നിട്ട് നീ അവളെ വിവാഹമോചനം നടത്തുകയാണ് ചെയ്തത്. അല്ലാഹുവിനെത്തന്നെയാണ! എനി, നിന്റെ അടുക്കലേക്ക് അവൾ ഒരിക്കലും മടങ്ങി വരുകയില്ല!' മഅ്ക്വൽ (റ) പറയുകയാണ്: 'അപ്പോൾ, അദ്ദേഹത്തിന് അവളിലേക്കും, അവൾക്ക് അദ്ദേഹത്തിലേക്കുമുള്ള ആവശ്യം അല്ലാഹു അറിഞ്ഞു. അവൻ وَإِذَا طَلَّقْتُمُ -الخ എന്നുള്ള (ഈ) വചനം അവതരിപ്പിച്ചു. എന്റെ ഈ വിഷയത്തിലാണ് ഇത് അവതരിച്ചത്.' (ബു; തി; ജ; ദാ.)

അവതരണഹേതു പ്രത്യേക സംഭവമായിരുന്നാലും ആയത്തിലെ വിധി പൊതുവെയുള്ളത് തന്നെ. അപ്പോൾ, സദാചാരമര്യാദകൾക്കനുസരിച്ച് പരസ്പരം തൃപ്തി തോന്നിയ ഭർത്താക്കളെ വിവാഹം കഴിക്കുന്നതിന് സ്ത്രീകളെ അനുവദിക്കാതെ, അവരുടെ കൈകാര്യക്കാരോ (വലിയ്യുകളോ) മറ്റാരെങ്കിലുമോ അവരെ കുടുക്കിലാക്കരുതെന്നാണ് ഈ വചനം മുഖേന അല്ലാഹു കൽപിക്കുന്നത്. കുലമഹത്വം, പൂർവ്വവൈരം, ദുരഭിമാനം, ദുർവ്വാശി, പ്രതികാര മനഃസ്ഥിതി, സ്വാർത്ഥതാൽപര്യം ആദിയായ കാരണങ്ങളാൽ, സ്ത്രീകളുടെ കൈകാര്യകർത്താക്കളും, ചിലപ്പോൾ നാട്ടുകാരിൽ സ്വാധീന ശക്തിയുള്ളവരും, ചിലപ്പോൾ മുമ്പ് വിവാഹമോചനം നടത്തിയ ഭർത്താക്കളും, അവരുടെ പക്ഷക്കാരുമൊക്കെ ഇങ്ങനെ സ്ത്രീകളെ വിഷമിപ്പിക്കുന്ന സംഭവങ്ങൾ സാധാരണമാണ്. മുൻ വചനത്തിലെന്നപോലെ, ഈ വചനത്തിലും ഈ വിഷയത്തിന് അല്ലാഹു കൽപിക്കുന്ന പ്രാധാന്യവും, അതിനെ അവഗണിക്കുന്നവർക്ക് അവൻ നൽകുന്ന താക്കീതും നോക്കുക! 'നിങ്ങളിൽ നിന്ന് അല്ലാഹുവിലും അന്ത്യനാളിലും വിശ്വസിച്ചു വരുന്നവർക്കാണ് ഇതുമുഖേന സദുപദേശം നൽകപ്പെടുന്നത്' എന്ന് ആദ്യമായി ഉണർത്തുന്നു. ഈ ഉപദേശം സ്വീകരിക്കാതിരിക്കുന്നത് അല്ലാഹുവിലും അന്ത്യദിനത്തിലും ശരിക്ക് വിശ്വസമില്ലാത്തതുകൊണ്ടാണെന്നാണല്ലോ ഇതിന്റെ അർത്ഥം. മറ്റൊരു

വിധത്തിൽ പറഞ്ഞാൽ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വാസമുള്ളവർ ഈ ഉപദേശം പാലിക്കാതിരിക്കുകയില്ല എന്ന് സാരം. തുടർന്നുകൊണ്ട് 'അതാണ് നിങ്ങൾക്ക് ഏറ്റവും സംശുദ്ധമായതും വെടിപ്പുള്ളതും' എന്നും പറയുന്നു. ഈ ഉപദേശം വിലവെക്കാതിരുന്നാൽ ഇഹത്തിലും പരത്തിലും നിങ്ങൾക്കത് നിന്ദ്യതക്കും അപമാനത്തിനും കാരണമാകും. അതുകൂടാതെ കഴിക്കണമെങ്കിൽ ഈ ഉപദേശം നിങ്ങൾ പാലിക്കേണ്ടതാണെന്ന് സാരം. അവസാനം അല്ലാഹുവിന് എല്ലാം അറിയാം, നിങ്ങൾക്ക് നിങ്ങളുടെ സ്വന്തം ഗുണദോഷങ്ങളെ സംബന്ധിച്ചുപോലും അറിയുവാൻ കഴിയുകയില്ല. അഥവാ അതുകൊണ്ടാണ് ഇത്രയൊക്കെ ഉപദേശിക്കുന്നതും, ഇങ്ങനെയെല്ലാം വിവരിച്ചും തരുന്നതും എന്നുകൂടി ഉണർത്തിയിരിക്കുന്നു. (وَ اللَّهُ يَعْلَمُ وَأَنتُمْ لَا تَعْلَمُونَ) അല്ലാഹുവിന് അവന്റെ സൃഷ്ടികളുടെ ഗുണത്തിലുള്ള താൽപര്യം എത്ര മഹത്തരം!

۞ وَٱلْوَٰلِدَٰتُ يُرْضِعْنَ أَوْلَٰدَهُنَّ حَوْلَيْنِ كَامِلَيْنِ ۖ لِمَنْ أَرَادَ أَن يُتِمَّ ٱلرَّضَاعَةَ ۚ

《233》 മാതാക്കൾ അവരുടെ സന്താനങ്ങൾക്ക് പൂർണമായ രണ്ടു കൊല്ലം മുലകൊടുക്കണം; (ഇത്) മുലകുടി (ക്കാലം) പൂർത്തിയാക്കുവാൻ ഉദ്ദേശിക്കുന്നവർക്കുള്ളതത്രെ.

وَعَلَى ٱلْمَوْلُودِ لَهُۥ رِزْقُهُنَّ وَكِسْوَتُهُنَّ بِٱلْمَعْرُوفِ ۚ

യാതൊരുവന് (സന്താനം) ജനിച്ചിരിക്കുന്നുവോ അവന്റെ മേലാണ് (ആചാര) മര്യാദയനുസരിച്ച് അവ cpsS [മുലകൊടുക്കുന്നവരുടെ] ആഹാരവും, വസ്ത്രങ്ങളും (ബാധ്യത) ഉള്ളത്.

لَا تُكَلَّفُ نَفْسٌ إِلَّا وُسْعَهَا ۚ

ഒരു ദേഹത്തോടും അതിന്റെ കഴിവ് (അനുസരിച്ച്) അല്ലാതെ ശാസിക്കപ്പെടുകയില്ല.

لَا تُضَآرَّ وَٰلِدَةٌۢ بِوَلَدِهَا وَلَا مَوْلُودٌ لَّهُۥ بِوَلَدِهِۦ ۚ

ഒരു മാതാവ് അവളുടെ സന്താനം നിമിത്തമാകട്ടെ, യാതൊരുവനു (സന്താനം) ജനിച്ചുവോ അവൻ അവന്റെ സന്താനം നിമിത്തമാകട്ടെ, ദ്രോഹം ചെയ്യപ്പെട്ടുകൂടാ.

وَعَلَى ٱلْوَارِثِ مِثْلُ ذَٰلِكَ ۗ

അനന്തരാവകാശിയായുള്ളവന്റെ മേലും അതുപോലെ (ബാധ്യത)യുണ്ട്.

فَإِنْ أَرَادَا فِصَالًا عَن تَرَاضٍ مِّنْهُمَا وَتَشَاوُرٍ فَلَا جُنَاحَ عَلَيْهِمَا ۗ

എനി, അവർ രണ്ടാളിൽനിന്നുമുള്ള പരസ്പര തൃപ്തിയോടെയും, കൂടിയാലോചനയോടെയും (മുലകുടി) പിരിക്കുവാൻ അവർ രണ്ടാളും

وَإِنْ أَرَدتُّمْ أَن تَسْتَرْضِعُوٓاْ أَوْلَـٰدَكُمْ فَلَا جُنَاحَ عَلَيْكُمْ إِذَا سَلَّمْتُم مَّآ ءَاتَيْتُم بِٱلْمَعْرُوفِ ۗ

وَٱتَّقُواْ ٱللَّهَ وَٱعْلَمُوٓاْ أَنَّ ٱللَّهَ بِمَا تَعْمَلُونَ بَصِيرٌ ﴿٢٣٣﴾

**ഉദ്ദേശിച്ചുവെങ്കിൽ, അപ്പോൾ, രണ്ടാളുടെമേലും (അതിൽ) തെറ്റില്ല.**

**നിങ്ങളുടെ സന്താനങ്ങൾക്ക് (മറ്റൊരുവൾ മുഖേന) മുലകുടിപ്പിക്കുവാൻ നിങ്ങൾ ഉദ്ദേശിച്ചുവെങ്കിൽ, അപ്പോൾ, (അതിനും) നിങ്ങളുടെ മേൽ തെറ്റില്ല; നിങ്ങൾ കൊടുക്കുന്നത് (ആചാര) മര്യാദപ്രകാരം നിങ്ങൾ ഏൽപിച്ചു കൊടുത്താൽ.**

**നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനാണെന്ന് അറിഞ്ഞുകൊള്ളുകയും ചെയ്യുവിൻ.**

---

﴿233﴾ وَالْوَالِدَاتُ മാതാക്കൾ, പ്രസവിച്ച സ്ത്രീകൾ يُرْضِعْنَ അവർ മുലകൊടുക്കണം أَوْلَادَهُنَّ അവരുടെ കുട്ടി (സന്താനം)കൾക്ക് حَوْلَيْنِ രണ്ട് കൊല്ലം كَامِلَيْنِ (രണ്ട്) പൂർണമായ لِمَنْ أَرَادَ ഉദ്ദേശിച്ചവർക്ക് أَنْ يُتِمَّ പൂർത്തിയാക്കുവാൻ الرَّضَاعَةَ മുലകുടി وَعَلَى الْمَوْلُودِ لَهُ യാതൊരുവന് ജനിച്ചുവോ അവന്റെ മേലാണ് رِزْقُهُنَّ അവരുടെ ആഹാരം, ഉപജീവനം وَكِسْوَتُهُنَّ അവരുടെ വസ്ത്രങ്ങളും بِالْمَعْرُوفِ മര്യാദപ്രകാരം لَا تُكَلَّفُ ശാസിക്കപ്പെടുകയില്ല نَفْسٌ ഒരു ദേഹവും, ആത്മാവും إِلَّا وُسْعَهَا അതിന്റെ കഴിവ് (സാധിക്കുന്നത്) അല്ലാതെ لَا تُضَارَّ ദ്രോഹിക്കപ്പെട്ടുകൂടാ, ഉപദ്രവം ഏൽപിക്കപ്പെടരുത് وَالِدَةٌ ഒരു മാതാവും بِوَلَدِهَا അവളുടെ കുട്ടി (സന്താനം) നിമിത്തം وَلَا مَوْلُودٌ لَهُ യാതൊരുവന് ജനിച്ചുവോ അവനും (പിതാവും) പാടില്ല بِوَلَدِهِ അവന്റെ കുട്ടി (സന്താനം) കാരണം وَعَلَى الْوَارِثِ അനന്തരാവകാശിയുടെ മേലുമുണ്ട് مِثْلُ ذَٰلِكَ അതുപോലെയുള്ളത് فَإِنْ أَرَادَا എനി അവർ രണ്ടാളും ഉദ്ദേശിച്ചെങ്കിൽ فِصَالًا (മുലകുടി) പിരിക്കുവാൻ عَنْ تَرَاضٍ പരസ്പര തൃപ്തിയോടെ مِنْهُمَا അവർ രണ്ടാളിൽ നിന്നും وَتَشَاوُرٍ അന്യോന്യം ആലോചനയോടെയും فَلَا جُنَاحَ എന്നാൽ തെറ്റില്ല, കുറ്റമില്ല عَلَيْهِمَا അവർ രണ്ടാളുടെമേൽ وَإِنْ أَرَدْتُمْ നിങ്ങൾ ഉദ്ദേശിച്ചെങ്കിൽ أَنْ تَسْتَرْضِعُوا നിങ്ങൾ മുല കൊടുപ്പിക്കുവാൻ أَوْلَادَكُمْ നിങ്ങളുടെ സന്താനങ്ങൾക്ക് فَلَا جُنَاحَ എന്നാൽ കുറ്റമില്ല, തെറ്റില്ല عَلَيْكُمْ നിങ്ങളുടെ മേൽ, നിങ്ങൾക്ക് إِذَا سَلَّمْتُمْ നിങ്ങൾ ഏൽപിച്ചുകൊടുത്താൽ مَا آتَيْتُمْ നിങ്ങൾ കൊടുക്കുന്നത് بِالْمَعْرُوفِ മര്യാദപ്രകാരം, ആചാരമനുസരിച്ച് وَاتَّقُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുവിൻ أَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്ന്

بِمَاتَعۡمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി بَصِيرٌ കണ്ടറിയുന്നവനാണ് (എന്ന്)

കഴിഞ്ഞ ചില വചനങ്ങളിൽ വിവാഹമോചനത്തെയും അതുമായി ബന്ധപ്പെട്ട കാര്യങ്ങളെയും കുറിച്ച് പ്രസ്താവിച്ചു. ഈ വചനത്തിൽ ശിശുക്കളുടെ മുലകുടി സംബന്ധമായി ചില കാര്യങ്ങൾ വിവരിക്കുന്നു. ശിശുക്കളെ പാലൂട്ടി വളർത്തുന്ന കാര്യം വൈവാഹിക ജീവിതത്തിന്റെ ഒരു വശമാണല്ലോ. ഭാര്യാഭർത്താക്കൾ തമ്മിൽ വിവാഹമോചനം വഴി വേർപിരിയുമ്പോൾ അതൊരു വലിയ പ്രശ്നമായിമാറുന്നു. അതുകൊണ്ടാണ് പരമ കാരുണികനായ അല്ലാഹു വിവാഹമോചനം സംബന്ധമായ കാര്യങ്ങളോടൊപ്പം ഇക്കാര്യവും വിവരിക്കുന്നത്. ഈ വചനത്തിലടങ്ങിയ നിയമ നിർദ്ദേശങ്ങൾ ഇങ്ങനെ സംഗ്രഹിക്കാം:-

(1) കുട്ടികളുടെ മാതാക്കളാണ്- അഥവാ കുട്ടികളെ പ്രസവിച്ചവരാണ്- അവർക്ക് മുലകൊടുക്കേണ്ടത്. 'മാതാക്കൾ അവരുടെ സന്താനങ്ങൾക്ക് മുലകൊടുക്കണം ( وَالْوَالِدَاتُ يُرْضِعْنَ أَوْلَادَهُنَّ )' എന്നാണ് അല്ലാഹു പറഞ്ഞ വാക്ക്. അവർ പ്രസവിച്ച കുട്ടികൾക്ക് അവരാണല്ലോ മുലകൊടുക്കുവാൻ ബാദ്ധ്യസ്ഥരും അവകാശപ്പെട്ടവരും എന്നൊരു സൂചന ആ വാക്യത്തിൽ കാണാം. അപ്പോൾ മാതാക്കൾക്ക് അത് നിറവേറ്റുവാൻ കഴിയാത്ത സാഹചര്യത്തിലേ മറ്റു മാർഗങ്ങൾ ആരായേണ്ടതുള്ളൂവെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. മുലപ്പാലല്ലാത്ത മറ്റു പാലുകളോ, കൃത്രിമാഹാരങ്ങളോ നൽകി ശിശുക്കളെ വളർത്തുകയും, അമ്മമാർ അവരുടെ യുവത്വവും സൗന്ദര്യവും കാത്തു സൂക്ഷിക്കുകയും ചെയ്തുകൊണ്ട് ആ കൃത്യത്തിൽനിന്ന് ഒഴിഞ്ഞു നിൽക്കുന്നത് ഒരു പരിഷ്കാരമായി ചിലർ കരുതാറുണ്ട്. പക്ഷേ, ശിശുക്കളുടെ ആരോഗ്യത്തിനും നന്മക്കും- മാതാക്കളുടെ നന്മക്കുതന്നെയും- ഈ പരിഷ്കാരം ഹാനി വരുത്തുമെന്നുള്ള വസ്തുത വൈദ്യശാസ്ത്ര വിദഗ്ദ്ധൻമാർക്കിടയിൽ സമ്മതിക്കപ്പെട്ട ഒരു യാഥാർത്ഥ്യമാകുന്നു.

(2) പൂർണമായ രണ്ട് കൊല്ലമാണ് മുലകുടിയുടെ കാലം. മൂന്നോ നാലോ മാസം കഴിയുമ്പോൾ മുലപ്പാലിന് പുറമെ മറ്റു ഭക്ഷണങ്ങളും കുറേശ്ശെ കുട്ടി കഴിക്കുമെങ്കിലും അക്കാലത്ത് മുലപ്പാലിന്റെ ആവശ്യം കുട്ടിക്ക് ഇല്ലാതാകുന്നില്ല എന്ന് ഇതിൽ നിന്ന് മനസ്സിലാക്കാം. ആരോഗ്യശാസ്ത്രം മറ്റാരെക്കാളും അറിയുക അല്ലാഹുവിനാണല്ലോ.

(3) രണ്ടുകൊല്ലക്കാലം എന്ന് പറഞ്ഞത് മുലകുടിയുടെ പരിപൂർണ കാലമാകുന്നു. അഥവാ, താഴെ പ്രസ്താവിക്കുന്ന ഉപാധികളുള്ളപ്പോൾ രണ്ട് കൊല്ലം പൂർത്തിയാക്കിക്കൊള്ളണമെന്നില്ല. രണ്ടുകൊല്ലത്തിലധികം കാലം മാതാവ് മുലകൊടുക്കുകയോ, അതിന് വേണ്ട ചിലവ് പിതാവ് വഹിക്കുകയോ വേണ്ടതില്ല. രണ്ടുകൊല്ലം തികയുന്നതിന് മുമ്പ് പ്രത്യേക കാരണം കൂടാതെ രണ്ടാൾക്കും അവരവരുടെ ബാധ്യതയിൽ നിന്ന് സ്വന്തം നിലക്ക് ഒഴിഞ്ഞുമാറാവുന്നതുമല്ല.

മുലകുടിയുടെ കാലം രണ്ടുകൊല്ലമാണെന്ന് നിശ്ചയിക്കപ്പെട്ടതിൽ നിന്ന് മറ്റൊരു കാര്യം കൂടി ഗ്രഹിക്കുവാൻ കഴിയും. മുലകൊടുക്കുന്നത് കുട്ടിയുടെ യഥാർത്ഥ മാതാവല്ലാത്ത മറ്റുവല്ല സ്ത്രീയുമാണെങ്കിൽ, മുല കുടിച്ച കുട്ടിയും അവളുമായി ആ മുലകുടി നിമിത്തം ഒരു മാതൃബന്ധം ഉണ്ടായിത്തീരുമെന്നും, വിവാഹകാര്യങ്ങളിലും മറ്റും ഈ മുലകുടി ബന്ധം കുടുംബ ബന്ധം പോലെത്തന്നെ പരിഗണിക്കപ്പെടുമെന്നുമാണല്ലോ ഇസ്‌ലാമിലെ വിധി. ഈ മുലകുടി ബന്ധം സ്ഥാപിതമാകുന്നത് കുട്ടിക്ക് രണ്ട് വയസ്സ്

തികയും മുമ്പായി മുലകുടിക്കുമ്പോൾ മാത്രമായിരിക്കുമെന്നും, പിന്നീട് മുലകുടിക്കുന്നതുകൊണ്ട് ഈ ബന്ധം സ്ഥാപിതമാകുകയില്ലെന്നും ഇതിൽ നിന്ന്– മുലകുടിയുടെ പൂർണമായ കാലം രണ്ടുകൊല്ലമാണ് എന്ന് പറഞ്ഞതിൽ നിന്ന്– മനസ്സിലാക്കാവുന്നതാണ്. ഭൂരിപക്ഷം പണ്ഡിതൻമാരുടെ അഭിപ്രായവും അതാണ്. ഹദീഥിന്റെ പിൻബലവും അതിനാണുള്ളത്.

(4) മുലകൊടുക്കുന്ന മാതാക്കൾക്ക് ഭക്ഷണത്തിനും വസ്ത്രങ്ങൾക്കുമുള്ള വക നൽകേണ്ടതുണ്ട്. കുട്ടി ആർക്ക് ജനിച്ചുവോ അവനാണ്– പിതാവാണ്– അത് നൽകുവാൻ ബാദ്ധ്യസ്ഥൻ. രണ്ടുപേരും വിവാഹബന്ധത്തിലുള്ളപ്പോൾ കുട്ടിമുലകുടിക്കുവാനില്ലെങ്കിലും അത് ഭർത്താവിന്റെ കടമയാകുന്നു. വിവാഹബന്ധം നിലവിലില്ലാത്തപ്പോൾ കുട്ടിക്ക് മുലകൊടുത്ത് വളർത്തിപ്പോരുവാൻ അവൾ മിനക്കെടുന്നതിന്റെ പേരിലും, അക്കാലത്ത് വേറെ ഉപജീവന മാർഗങ്ങളിൽ പ്രവേശിക്കുവാൻ വേണ്ടത്ര സമയവും സൗകര്യവും അവൾക്ക് ഉണ്ടായിരിക്കാത്തതിന്റെ പേരിലും അവൾക്ക് നൽകപ്പെടുന്ന ഒരു ആനുകൂല്യവും അവകാശവുമാണത്. എന്നല്ലാതെ, തന്റെ കുട്ടിക്ക് മുലകൊടുക്കുന്നതിനുള്ള ഒരു നിശ്ചിത പ്രതിഫലമോ, കൂലിയോ എന്ന നിലക്കല്ല അത്. അല്ലാഹു പറഞ്ഞ വാക്കുകളിൽനിന്നുതന്നെ ഇത് മനസ്സിലാക്കാവുന്നതാകുന്നു. പിതാവിന്റെ ബാദ്ധ്യതകളാണിത് എന്ന് പറയാതെ, കുട്ടി ഏതൊരുവന് ജനിച്ചുവോ അവന്റെ ബാദ്ധ്യതയാണ് ( وَعَلَى الْمَوْلُودِ لَهُ-الخ ) എന്ന് പറഞ്ഞതും അർത്ഥവത്താണ്. അവന് ജനിച്ച കുട്ടിയെ മുലകൊടുത്ത് വളർത്തുവാൻവേണ്ടുന്ന ചിലവുകൾ ചെയ്യേണ്ടത് സ്വാഭാവികമായും അവനാണ് എന്നത്രെ ഇത് സൂചിപ്പിക്കുന്നത്.

(5) ഭക്ഷണത്തിനും വസ്ത്രത്തിനും നൽകപ്പെടേണ്ടുന്ന തുകയോ അളവോ നിർണയിക്കപ്പെട്ടിട്ടില്ല. സാധാരണ നിലക്ക് മര്യാദയായി കരുതപ്പെടുന്ന അളവിൽ ( بِالْمَعْرُوفِ ) എന്നേയുള്ളൂ. അഥവാ കഷ്ടപ്പെടാതെയും, മറ്റുള്ളവരെ ആശ്രയിക്കാതെയും അവളുടെ ഭക്ഷണത്തിന്റെയും വസ്ത്രത്തിന്റെയും കാര്യം ഇതുമുഖേന അവൾക്ക് ലഭിക്കണം. രണ്ടു കൂട്ടരുടെയും കഴിവ്, ജീവിതമാർഗം. ജീവിതരീതി, കുടുംബനില, നാടിന്റെയും കാലത്തിന്റെയും പരിതഃസ്ഥിതി ഇതെല്ലാം അനുസരിച്ച് ഇതിന്റെ അളവും തോതും വ്യത്യാസപ്പെടുന്നതാണ്. തമ്മിൽ തർക്കം നേരിടുന്നപക്ഷം മദ്ധ്യസ്ഥൻമാർ മുഖേനയോ, അധികാരസ്ഥൻമാർ മുഖേനയോ സംഖ്യയും തോതും നിർണയിക്കാവുന്നതാണ്. ഓരോരുത്തന്റെയും കഴിവും ബാധ്യതയും അനുസരിച്ചേ അവൻ നൽകേണ്ടതുള്ളുതാനും.

(6) കഴിവിനപ്പുറം നൽകുവാൻ പിതാവിനോടോ, അത്യാവശ്യത്തിൽ കുറഞ്ഞതുകൊണ്ട് മതിയാക്കുവാൻ മാതാവിനോടോ നിർബന്ധിക്കുവാനും പാടില്ലാത്തതാകുന്നു. ഇക്കാര്യം ഇക്കാലത്ത് പ്രത്യേകം ശ്രദ്ധിക്കപ്പെടേണ്ടിയിരിക്കുന്നു. പിതാവിന്റെ കഴിവും ഞെരുക്കവും പരിഗണിക്കപ്പെടാതെ കഴിയുന്നത്ര വലിയ സംഖ്യ വിധിച്ചു കിട്ടുവാൻ വേണ്ടി മാതാവിന്റെ ഭാഗക്കാരും, നേരെമറിച്ച് മാതാവിന് നൽകേണ്ടുന്ന സംഖ്യയിൽ നിന്ന് കഴിവതും ഒഴിവായിക്കിട്ടുവാൻ വേണ്ടി പിതാവിന്റെ ഭാഗക്കാരും കൃത്രിമ രേഖകളുമായി കോടതികളെ സമീപിക്കൽ ഇക്കാലത്ത് പലരുടെയും പതിവാണല്ലോ.

(7) ഭക്ഷണത്തിനും വസ്ത്രത്തിനുമുള്ള തുക കൊടുക്കുന്നതിലും വാങ്ങുന്നതിലും മാത്രമല്ല, മറ്റുള്ള കാര്യങ്ങളിലും തന്നെ മുലകുടിക്കുന്ന കുട്ടിമൂലം മാതാവിനോ പിതാവിനോ ഉപദ്രവം ഉണ്ടാക്കാവതല്ല. കുട്ടിയെ തനിക്ക് വിട്ടുകിട്ടാതെ, അല്ലെങ്കിൽ ചിലവിനുള്ള വക നൽകപ്പെടാതെ, അല്ലെങ്കിൽ തനിക്ക് വിവാഹത്തിലേർപ്പെടുവാൻ നിവൃ

ത്തിയില്ലാതെ എന്നിങ്ങനെയുള്ള ബുദ്ധിമുട്ടുകളൊന്നും കുട്ടിമൂലം മാതാവിന് വരുത്തു വാൻ പാടില്ല. കുട്ടിയെ ഏറ്റുവാങ്ങാതെ, കഴിവിൽ കവിഞ്ഞ സംഖ്യ ആവശ്യപ്പെട്ടുകൊണ്ട്, കുട്ടിയെ കാണുവാൻപോലും അനുവദിക്കാതെ എന്നിങ്ങനെയുള്ള ബുദ്ധിമുട്ടുകളൊന്നും പിതാവിനും വരുത്തുവാൻ പാടില്ല. രണ്ടുപേരും വിവാഹബന്ധത്തിലായിരിക്കുമ്പോഴും ഇത്തരം കാര്യങ്ങളെല്ലാം സൂക്ഷിക്കേണ്ടത് തന്നെ. എങ്കിലും വിവാഹബന്ധം നിലവി ലില്ലാത്തപ്പോൾ പ്രത്യേകം സൂക്ഷിക്കേണ്ടതുണ്ടല്ലോ.

(8) അനന്തരാവകാശികൾക്കും മേൽപറഞ്ഞതുപോലെയുള്ള ബാധ്യതയുണ്ട്. ( وَعَلَى الْوَارِثِ مِثْلُ ذَٰلِكَ ) ഈ വാക്യത്തിന്റെ അർത്ഥവ്യാഖ്യാനങ്ങളിൽ ഒന്നിലധികം അഭി പ്രായ വ്യത്യാസങ്ങൾ കാണാവുന്നതാണ്. അനന്തരാവകാശി ( الْوَارِث ) എന്ന് പറ ഞ്ഞത് പിതാവിന്റെ അവകാശികളെ ഉദ്ദേശിച്ചും, അവകാശികളിൽതന്നെ മാതാപിതാ ക്കൾപോലെയുള്ള അടുത്ത അവകാശി ( العصبة )കളെ ഉദ്ദേശിച്ചും ആയിരിക്കുവാൻ സാധ്യതയുള്ളതാണ് ഈ അഭിപ്രായ ഭിന്നിപ്പിന് പ്രധാന കാരണം. 'അതുപോലെയു ള്ളത് ( مِثْلُ ذَٰلِكَ )' എന്ന് പറഞ്ഞതിൽ മുമ്പ് പറഞ്ഞ എല്ലാ ബാധ്യതകളും ഉൾപെടു വാനും, അതിന്റെ തൊട്ടുമുമ്പ് പറഞ്ഞ കാര്യം– മാതാവിനും പിതാവിനും കുട്ടിമൂലം ദ്രോഹം ഉണ്ടാകാവതല്ല എന്നുള്ളത്– മാത്രം ഉദ്ദേശിക്കപ്പെട്ടിരിക്കുവാനും സാധ്യതയു ണ്ട്. ഇതാണതിന് മറ്റൊരു കാരണം. ഈ ഓരോ ബാധ്യതയെയും അടിസ്ഥാനമാക്കി ആ ഒരൊറ്റ ചെറുവാക്യത്തിൽ നിന്ന് ശാഖോപശാഖകളായ പല കാര്യങ്ങളും കർമ ശാസ്ത്ര നിയമങ്ങളിൽ വിവരിക്കപ്പെട്ടു കാണാം. ഇത് സംബന്ധിച്ച് സയ്യിദ് റശീദുരിദ്വാ (റ) 'തഫ്സീറുൽമനാറി'ൽ പ്രസ്താവിച്ചതാണ് നമുക്കും ഇവിടെ പറയുവാനുള്ളത്. അതായത്, ഇത്രയും വിപുലമായ അർത്ഥസാധ്യതയുള്ള ഈ വാചകം അല്ലാഹു ഇവിടെ ഉപയോഗിച്ചതിന്റെ രഹസ്യം, ഒരുപക്ഷേ അവയെല്ലാം അതിൽ ഉൾക്കൊണ്ടിരിക്കണമെ ന്നുള്ളത് തന്നെയായിരിക്കും. (അല്ലാഹുവിനറിയാം.) ഒരു കാര്യം ധൈര്യമായി പറയാം: പിതാവോ മാതാവോ ജീവിച്ചിരിപ്പില്ലെങ്കിൽ, അല്ലെങ്കിൽ രോഗം കൊണ്ടോ മറ്റോ ജീവി ച്ചിരിപ്പില്ലാത്ത ഫലത്തിലാണെങ്കിൽ, ഇരുകൂട്ടരുടെയും ബന്ധപ്പെട്ടവർ കുട്ടിയുടെ കാര്യ ത്തിൽ വേണ്ടതുചെയ്യേണ്ടതുണ്ട്.

(9) രണ്ടുകൊല്ലമാണ് മുലകുടിയുടെ കാലം എന്ന് പറഞ്ഞുവല്ലോ. എന്നാൽ വല്ല പരിതഃസ്ഥിതിയും നിമിത്തം മാതാപിതാക്കൾ തമ്മിൽ കൂടിയാലോചിച്ചു പരസ്പരം തൃപ്തിയോടെ കുട്ടിയുടെ മുലകുടി അതിന് മുമ്പ് തന്നെ നിർത്തണമെന്ന് തീരുമാനി ക്കുന്നതിന് വിരോധമില്ല. പക്ഷേ, തീരുമാനം ഏകപക്ഷീയമാകരുത്. കാരണം, തന്റെ ബുദ്ധിമുട്ടുകൾ ഒഴിവാക്കാൻവേണ്ടി മാതാവും, തന്റെ ബാദ്ധ്യതകളിൽനിന്ന് മുക്തി ലഭി ക്കുവാൻ പിതാവും ചിലപ്പോൾ ധൃതികൂട്ടിയെന്ന് വരും. കുട്ടിയെ സംബന്ധിച്ചിടത്തോളം അത് ദോഷകരവുമായിരിക്കും. രണ്ട് ഭാഗത്തുനിന്നുമുള്ള പൂർണസമ്മതത്തോടെയാ കുമ്പോൾ– ഇന്നത്തെപ്പോലെ സ്വന്തം കുഞ്ഞുങ്ങളോടുപോലും കരുണതോന്നാത്ത മൃഗീയ പരിഷ്കാരത്തിന്റെ ലഹരി ബാധിക്കാത്ത മാതാപിതാക്കളാണെങ്കിൽ– തങ്ങ ളുടെ കുട്ടിയുടെ നന്മകൂടി കണക്കിലെടുത്തുകൊണ്ടേ ആ തീരുമാനമുണ്ടാകാവൂ.

(10) കുട്ടിയുടെ നന്മയോ, മാതാവിന്റെ വിഷമതയോ പിതാവിന്റെ പരിതഃസ്ഥിതികളോ പരിഗണിച്ച് മാതാവല്ലാത്ത മറ്റു വല്ല സ്ത്രീകളെയും കുട്ടിക്ക് മുല കൊടുത്തു വളർത്തു വാൻ ഏൽപിക്കുന്നതിൽ മാതാപിതാക്കൾക്ക് കുറ്റമില്ല. ഇക്കാര്യത്തിൽ ഇവിടെ അല്ലാഹു പ്രത്യേക ഉപാധികളൊന്നും പറഞ്ഞു കാണുന്നില്ല. എങ്കിലും, മാതാവിന്റെ അനുമതി കൂടാതെ പിതാവോ, പിതാവിന്റെ സമ്മതമില്ലാതെ മാതാവോ അങ്ങനെ ചെയ്യുവാൻ

പാടില്ലെന്ന് മേൽ വിവരിച്ച വസ്തുതകളിൽനിന്ന് മനസ്സിലാക്കാവുന്നതാണ്. സൂ:ത്വലാക്വ് 6 ൽ وَإِن تَعَاسَرْتُمْ فَسَتُرْضِعُ لَهُ أُخْرَى (നിങ്ങൾ പരസ്പരം ഞെരുക്കം പ്രകടിപ്പിക്കുന്ന പക്ഷം അവന് - ഭർത്താവിന് - വേണ്ടി മറ്റൊരു സ്ത്രീ മുല കൊടുക്കാം) എന്ന് പ്രസ്താവിച്ചിട്ടുള്ളതും ശ്രദ്ധേയമാകുന്നു. ഈ വിഷയം ഇവിടെയും സൂ:ത്വലാക്വിലും പിതാക്കളെ അഭിമുഖീകരിച്ചുകൊണ്ടാണ് അല്ലാഹു പറഞ്ഞിരിക്കുന്നത്. കുട്ടിയുടെ നന്മയെപ്പറ്റി ഗൗനിക്കേണ്ടുന്ന ബാദ്ധ്യതയിൽ പിതാക്കൾക്കാണ് മുൻഗണനയെന്നാണ് ഇതിൽനിന്ന് മനസ്സിലാകുന്നത്.

(11) മറ്റൊരു സ്ത്രീയാണ് കുട്ടിക്ക് മുലകൊടുക്കുന്നതെങ്കിൽ അവൾക്കും സാധാരണ ആചാരമര്യാദയനുസരിച്ചുള്ള വേതനം ലോഭം കൂടാതെ നൽകേണ്ടതാണ്. അതിൽ പിശുക്ക് പിടിക്കുകയോ, അമാന്തം വരുത്തുകയോ ചെയ്തുകൂടാ. ഇത് സ്വന്തം കുട്ടിക്ക് തന്നെ ദോഷമായി ഭവിക്കുന്നതിന് പുറമെ ആ കുട്ടിയെ വളർത്തുന്ന മാതാവിനോട് ചെയ്യുന്ന അനീതിയുമായിരിക്കുമല്ലോ.

(12) അവസാനമായി- ഇങ്ങനെയുള്ള നിയമോപദേശങ്ങൾ വിവരിച്ചശേഷം പലപ്പോഴും അല്ലാഹു ഉണർത്താറുള്ളതുപോലെ മേൽപറഞ്ഞ കാര്യങ്ങളെല്ലാം ശരിക്കും പാലിച്ചുകൊണ്ട് അല്ലാഹുവിനെ സൂക്ഷിക്കണമെന്നും, അതിൽ വീഴ്ചയോ, കൃത്രിമമോ നടത്തുന്നത് അല്ലാഹു വീക്ഷിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നും ഓർമിപ്പിക്കുന്നു.

وَٱلَّذِينَ يُتَوَفَّوْنَ مِنكُمْ وَيَذَرُونَ أَزْوَٰجًا يَتَرَبَّصْنَ بِأَنفُسِهِنَّ أَرْبَعَةَ أَشْهُرٍ وَعَشْرًا ۖ

**《234》 നിങ്ങളിൽ നിന്ന് യാതൊരു കൂട്ടർ മരിക്കുകയും, ഭാര്യമാരെ വിട്ടേച്ചു പോകുകയും ചെയ്യുന്നുവോ, (അവരുടെ ശേഷം) അവർ [ആ ഭാര്യമാർ] അവരുടെ ദേഹങ്ങളുമായി നാലുമാസവും ഒരു പത്തും [പത്ത് ദിവസവും] കാത്തിരിക്കണം.**

فَإِذَا بَلَغْنَ أَجَلَهُنَّ فَلَا جُنَاحَ عَلَيْكُمْ فِيمَا فَعَلْنَ فِىٓ أَنفُسِهِنَّ بِٱلْمَعْرُوفِ ۗ

**എന്നിട്ട്, അവർ തങ്ങളുടെ അവധി പ്രാപിച്ചാൽ, അപ്പോൾ അവർ തങ്ങളുടെ ദേഹങ്ങളുടെ കാര്യത്തിൽ (ആചാര) മര്യാദയനുസരിച്ച് ചെയ്യുന്നതിൽ നിങ്ങളുടെ മേൽ തെറ്റില്ല.**

وَٱللَّهُ بِمَا تَعْمَلُونَ خَبِيرٌ ﴿٢٣٤﴾

**അല്ലാഹു, നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനാകുന്നു.**

---

《234》 وَالَّذِينَ യാതൊരു കൂട്ടർ يُتَوَفَّوْنَ അവർ മുഴുവനുമായി പിടിച്ചെടുക്കപ്പെടുന്നു (മരിക്കുന്നു) مِنكُمْ നിങ്ങളിൽ നിന്ന് وَيَذَرُونَ അവർ വിട്ടേക്കുകയും ചെയ്യുന്നു أَزْوَاجًا ഇണകളെ (ഭാര്യമാരെ) يَتَرَبَّصْنَ ആ സ്ത്രീകൾ കാത്തിരിക്കണം بِأَنفُسِهِنَّ അവരുടെ ദേഹങ്ങളുമായി, സ്വന്തങ്ങളും കൊണ്ട് أَرْبَعَةَ أَشْهُرٍ നാലുമാ

സങ്ങൾ وَعَشْرًا ഒരു പത്തും (പത്തുദിവസവും) فَإِذَا بَلَغْنَ എന്നിട്ട് അവർ എത്തിയാൽ, പ്രാപിച്ചാൽ أَجَلَهُنَّ അവരുടെ അവധി فَلَا جُنَاحَ അപ്പോൾ തെറ്റില്ല عَلَيْكُمْ നിങ്ങളുടെ മേൽ فِيمَا فَعَلْنَ അവർ ചെയ്യുന്നതിൽ فِيٓ أَنفُسِهِنَّ അവരുടെ സ്വന്തം(കാര്യ)ങ്ങളിൽ, ദേഹങ്ങളെപ്പറ്റി بِالْمَعْرُوفِ മര്യാദ (ആചാര) പ്രകാരം وَاللَّهُ അല്ലാഹു بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി خَبِيرٌ സൂക്ഷ്മമായി അറിയുന്നവനാണ്.

---

تَوَفِّي (തവഫ്ഫാ) എന്നാൽ 'നിറവേറ്റുക, പൂർത്തിയാക്കുക, മുഴുവൻ എടുക്കുക' എന്നൊക്കെയാണ് വാക്കർത്ഥം. ഒരാൾ മരണപ്പെടുന്നത് അയാളുടെ ആയുഷ്കാലം അല്ലാഹു പൂർത്തിയാക്കുമ്പോഴാണല്ലോ. അതുകൊണ്ട് 'മരണപ്പെടുക' എന്ന ഉദ്ദേശ്യത്തിൽ ആ ധാതുവിൽ നിന്നുള്ള പദങ്ങൾ ഉപയോഗിക്കപ്പെടുക സാധാരണമാണ്. മരണപ്പെടുക എന്ന അർത്ഥത്തിൽ 'കാലം കഴിഞ്ഞു, കാലഗതി പ്രാപിച്ചു' എന്നുംമറ്റും മലയാളത്തിൽ പറയപ്പെടാറുള്ളതുപോലെ അറബിയിലുള്ള ഒരു പ്രയോഗമാണിത്. عَشر (അശ്ർ) എന്ന വാക്കിന് 'പത്ത്' എന്നേ വാക്കർത്ഥമുള്ളുവെങ്കിലും ഉദ്ദേശ്യം പത്തു ദിവസം എന്നാകുന്നു. ദിവസങ്ങളാണുദ്ദേശ്യമെന്ന് മനസ്സിലാക്കാവുന്ന സന്ദർഭങ്ങളിൽ എണ്ണം പറഞ്ഞു മതിയാക്കൽ അറബിയിൽ പതിവുള്ളതാണ്. (20:103 ലും ഇങ്ങനെ ഉപയോഗിച്ചു കാണാം.)

ഭർത്താക്കൾ കാലഗതി പ്രാപിക്കുമ്പോൾ, അവരുടെ ഭാര്യമാർ നാലുമാസവും പത്തു ദിവസവും ഇദ്ദഃ ആചരിക്കേണ്ടതുണ്ട്. അതുകഴിഞ്ഞാൽ അവർക്ക് സദാചാര മര്യാദകൾക്ക് വിരുദ്ധമല്ലാത്തവിധം അവരുടെ ഭാവി കാര്യം തീരുമാനിക്കാവുന്നതാണ്. അതിൽ അവരെ മുടക്കം ചെയ്യാൻ പാടില്ല. അവർക്ക് ഇഷ്ടപ്പെട്ട ഭർത്താക്കളെ സ്വീകരിക്കുകയോ, തൽക്കാലം വിവാഹം വേണ്ടെന്നുവെക്കുകയോ യുക്തംപോലെ ചെയ്യാം എന്ന് സാരം. ഇദ്ദ കാലങ്ങളിൽ വിവാഹവും വിവാഹാലോചനയും വിരോധിക്കപ്പെട്ടിട്ടുണ്ട്. ഭർത്താവിന്റെ മരണത്തെത്തുടർന്നുള്ള ഈ ഇദ്ദയിൽ സൗന്ദര്യാലങ്കാരങ്ങൾ ഉപയോഗിക്കുന്നതും വിലക്കപ്പെട്ടിരിക്കുന്നു. വിലക്കുകളെല്ലാം ഇദ്ദയോടൊപ്പം അവസാനിക്കുന്നു.

ഭർത്താവ് മരണപ്പെട്ടാൽ ഒരു കൊല്ലം വരെ സ്ത്രീകൾ അതി ദയനീയമായ നിലയിൽ ദുഃഖാചരണം നടത്തുന്ന സമ്പ്രദായമായിരുന്നു ജാഹിലിയ്യാ കാലത്തുണ്ടായിരുന്നത്. അതുവരെ നിന്ദ്യവും മലിനവുമായ വസ്ത്രം ധരിച്ചു കൂട്ടുകുടുംബങ്ങളുമായി സമ്പർക്കം പാടില്ലാതെ, വല്ല കുടിലിലോ മറ്റോ വീട്ടുമൃഗങ്ങൾ കണക്കെ കഴിഞ്ഞുകൂടേണ്ടിയിരുന്നു. അതോടൊപ്പം കുറേ അന്ധവിശ്വാസങ്ങളും അനാചാരങ്ങളും ആചരിക്കുകയും വേണ്ടിയിരുന്നു. ഇസ്‌ലാമാകട്ടെ, ഇദ്ദയുടെ കാലം അതിന്റെ മൂന്നിലൊന്നാക്കി ചുരുക്കുകയും ദു:ഖാചരണത്തിലെ നിരർത്ഥകമായ മാമൂലുകളെല്ലാം ഇല്ലാതാക്കുകയും ചെയ്തു. സൗന്ദര്യാലങ്കാരങ്ങളിൽ നിന്നും വിവാഹാലോചനകളിൽ നിന്നും ഒഴിവായാൽ മതിയെന്നും നിശ്ചയിച്ചു. നബി ﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്ന ഒരു സ്ത്രീയും തന്നെ ഭർത്താവിന്റെ പേരിൽ നാലുമാസവും പത്തുദിവസവുമല്ലാതെ– മറ്റാരെങ്കിലും മരണപ്പെട്ടതിന്റെ പേരിൽ മൂന്നിലധികംദിവസം – ദുഃഖാചരണം നടത്തുന്നത് അനുവദനീയമാകുകയില്ല.' (ബു; മു.)

ഭർത്താവിന്റെ മരണത്തെത്തുടർന്നുള്ള ഇദ്ദഃ നാലുമാസവും പത്ത് ദിവസവുമാണെ

ന്നുള്ളതിൽ സ്ത്രീകളുടെ ചെറുപ്പവലിപ്പമോ, സംയോഗം നടന്നിട്ടുണ്ടോ ഇല്ലേ എന്നോ മറ്റോ ഉള്ള വ്യത്യാസമൊന്നുമില്ലെന്നാണ് ആയത്തിൽ നിന്ന് വരുന്നത്. വിശദാംശങ്ങളിൽ പണ്ഡിതൻമാർക്കിടയിൽ ഭിന്നാഭിപ്രായമുണ്ട് താനും. എന്നാൽ വിധിയിൽ നിന്ന് ഗർഭിണികൾ ഒഴിവാണെന്നും, അവരുടെ ഇദ്ദ ഗർഭം പ്രസവിക്കുന്നതുവരെ മാത്രമാണെന്നും സൂ: ത്വലാക്വ് 4-ാം വചനത്തിൽ നിന്ന് വ്യക്തമാണ്. സഅ്ദുബ്നുഖൗലഃ (റ) മരണമടയുമ്പോൾ അദ്ദേഹത്തിന്റെ ഭാര്യ സുബൈഇയ്യഃ ( **سُبيعة** ) ഗർഭിണിയായിരുന്നെന്നും അധികം താമസിയാതെ അവർ പ്രസവിക്കുകയും അതോടെ അവരുടെ ഇദ്ദ അവസാനിച്ചതായി നബിﷺ വിധികൊടുക്കുകയും ചെയ്തുവെന്നും ബുഖാരിയും, മുസ്ലിമും രേഖപ്പെടുത്തിയിട്ടുമുണ്ട്. വിവാഹമോചനത്തിനും, ഭർത്താവിന്റെ മരണത്തിനും ശേഷം സ്ത്രീകൾ ഇദ്ദ ആചരിക്കാൻ നിയമിച്ചതിലടങ്ങിയ ഒരു പ്രധാന ഉദ്ദേശ്യം അവർക്ക് ഗർഭമുണ്ടോ എന്നറിയുകയാണ്. അതാകട്ടെ സാധാരണ ഗതിയിൽ മൂന്നു നാല് മാസം കൊണ്ട് അറിയപ്പെടുകയും ചെയ്യും. എന്നിരിക്കെ, നാലുമാസവും പത്തു ദിവസവുമെന്ന് ഇവിടെ ഇദ്ദ കാലം കൃത്യമായി നിയമിച്ചതിന്റെ രഹസ്യമെന്താണെന്ന് നമുക്ക് അറിഞ്ഞുകൂടാ. അല്ലാഹുവിനറിയാം എന്ന് മാത്രമേ നമുക്ക് പറയുവാൻ സാധിക്കയുള്ളൂ. ഇതുപോലെ, നമസ്കാരത്തിന്റെ എണ്ണം, സകാത്തിന്റെ തോത്, ചില ദിക്റുകളുടെ എണ്ണം എന്നിങ്ങനെ പലതിന്റെയും നിർണയത്തിലടങ്ങിയ യുക്തി രഹസ്യം നമുക്കറിഞ്ഞുകൂടാത്തതായുണ്ട്. ചിലതിൽ ചില തത്വങ്ങൾ അടങ്ങിയതായി ഊഹിക്കുവാൻ നമുക്ക് കഴിയുമെന്നല്ലാതെ വസ്തുനിഷ്ഠമായി അവയെപ്പറ്റി തീരുമാനിക്കുവാൻ സാധ്യമല്ല. അതുകൊണ്ട് അത്തരം കാര്യങ്ങൾക്ക് **تَعبدى** ('തഅബ്ബുദീ' - ആരാധനാപരമായ കാര്യം) എന്ന് പറയപ്പെടുന്നു. ഈ ഇദ്ദയോട് ബന്ധപ്പെട്ട ചില കാര്യങ്ങൾകൂടി അടുത്ത വചനത്തിൽ അല്ലാഹു തുടർന്നു പറയുന്നു:-

وَلَا جُنَاحَ عَلَيْكُمْ فِيمَا عَرَّضْتُم بِهِۦ مِنْ خِطْبَةِ ٱلنِّسَآءِ أَوْ أَكْنَنتُمْ فِىٓ أَنفُسِكُمْ ۚ

**﴾235﴿ (ആ) സ്ത്രീകളുടെ വിവാഹാർത്ഥന സംബന്ധിച്ച് നിങ്ങൾ (വല്ലതും) സൂചന നൽകുകയോ, അല്ലെങ്കിൽ നിങ്ങളുടെ മനസ്സുകളിൽ ഒളിച്ചുവെക്കുകയോ ചെയ്യുന്നതിൽ നിങ്ങളുടെ മേൽ തെറ്റില്ല.**

عَلِمَ ٱللَّهُ أَنَّكُمْ سَتَذْكُرُونَهُنَّ وَلَٰكِن لَّا تُوَاعِدُوهُنَّ سِرًّا إِلَّآ أَن تَقُولُوا۟ قَوْلًا مَّعْرُوفًا ۚ

**നിങ്ങൾ വഴിയേ അവരെ ഓർത്തേക്കുന്നതാണെന്ന് അല്ലാഹുവിനറിയാം. എങ്കിലും, നിങ്ങൾ അവരോട് രഹസ്യമായി (ഒരു) വാഗ്ദാനം നടത്തരുത്;- നിങ്ങൾ മര്യാദയുള്ള വല്ല വാക്കും പറയുക എന്നുള്ളതല്ലാതെ.**

وَلَا تَعْزِمُوا۟ عُقْدَةَ ٱلنِّكَاحِ حَتَّىٰ يَبْلُغَ ٱلْكِتَٰبُ أَجَلَهُۥ ۚ

**നിയമം അതിന്റെ അവധിയിലെത്തുന്നതുവരേക്കും വിവാഹബന്ധം നിങ്ങൾ തീർച്ചപ്പെടുത്തുകയും ചെയ്യരുത്.**

| | |
|---|---|
| وَٱعۡلَمُوٓاْ أَنَّ ٱللَّهَ يَعۡلَمُ مَا فِيٓ أَنفُسِكُمۡ فَٱحۡذَرُوهُۚ | **അല്ലാഹു നിങ്ങളുടെ മനസ്സുകളിലുള്ളത് അറിയുമെന്ന് നിങ്ങൾ അറിഞ്ഞുകൊള്ളുക. ആകയാൽ, നിങ്ങൾ അവനെ ശ്രദ്ധിച്ചു (കാത്തു) കൊള്ളുവിൻ.** |
| وَٱعۡلَمُوٓاْ أَنَّ ٱللَّهَ غَفُورٌ حَلِيمٞ ﴿٢٣٥﴾ | **അല്ലാഹു വളരെ പൊറുക്കുന്നവനും, സഹനശീലനുമാണെന്ന് നിങ്ങൾ അറിയുകയും ചെയ്യുവിൻ.** |

﴾235﴿ وَلاجُنَاحَعَلَيْكُمْ നിങ്ങളുടെ മേൽ തെറ്റില്ല فِيمَا യാതൊന്നിൽ, ഒരു കാര്യത്തിൽ عَرَّضْتُمْبِهِ അതിനെപ്പറ്റി നിങ്ങൾ സൂചന നൽകി مِنْ خِطْبَةِ വിവാഹാർത്ഥന സംബന്ധിച്ച് النِّسَاءِ (ആ) സ്ത്രീകളുടെ أَوْأَكْنَنتُمْ അല്ലെങ്കിൽ നിങ്ങൾ ഒളിച്ചു (മറച്ചു) വെച്ചു فِيأَنفُسِكُمْ നിങ്ങളുടെ സ്വന്തങ്ങളിൽ (മനസ്സുകളിൽ) عَلِمَاللَّهُ അല്ലാഹു വിനറിയാം أَنَّكُمْ നിങ്ങൾ (ആകുന്നു) എന്ന് سَتَذْكُرُونَهُنَّ വഴിയെ നിങ്ങൾ അവരെ ഓർമിക്കും وَلَٰكِنْ എങ്കിലും لاتُوَاعِدُوهُنَّ നിങ്ങളവരോട് വാഗ്ദാനം നടത്തരുത് سِرًّا രഹസ്യമായി, സ്വകാര്യത്തിൽ إِلاأَنْتَقُولُوا നിങ്ങൾ പറയുന്നതൊഴികെ قَوْلا വല്ല വാക്കും مَعْرُوفًا മര്യാദയായ (മിതമായ) وَلاتَعْزِمُوا നിങ്ങൾ തീർച്ചപ്പെടുത്തുക (ഉറപ്പിക്കുക)യും അരുത് عُقْدَةَالنِّكَاحِ വിവാഹബന്ധത്തെ حَتَّىٰيَبْلُغَ എത്തുന്നതുവരേക്ക് الْكِتَابُ നിയമം, രേഖ أَجَلَهُ അതിന്റെ അവധി وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുവിൻ أَنَّاللَّهَيَعْلَمُ അല്ലാഹു അറിയുന്നതാണെന്ന് مَافِيأَنفُسِكُمْ നിങ്ങളുടെ മനസ്സുകളിലുള്ളത് فَاحْذَرُوهُ അതിനാൽ നിങ്ങളവനെ ശ്രദ്ധിച്ചു കാക്കുവിൻ وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുക أَنَّاللَّهَ അല്ലാഹു (ആകുന്നു) എന്ന് غَفُورٌ വളരെ പൊറുക്കുന്നവൻ حَلِيمٌ സഹനശീലൻ

---

كِتَابُ (നിയമം)കൊണ്ട് ഇവിടെ വിവക്ഷ ഇദ്ദഃയാകുന്നു. ഭർത്താക്കളുടെ മരണത്തെത്തുടർന്ന് ഇദ്ദഃയിലിരിക്കുന്ന സ്ത്രീകളുടെ നിശ്ചിതകാലം അവസാനിക്കും മുമ്പായി അവരോട് വിവാഹാഭ്യർത്ഥന നടത്തുകയോ, വിവാഹത്തെക്കുറിച്ച് രഹസ്യമായി വല്ല വാഗ്ദാനങ്ങളും നടത്തുകയോ, ഇദ്ദഃ കഴിഞ്ഞാൽ വിവാഹം കഴിക്കാമെന്ന് നിശ്ചയം ചെയ്യുകയോ പാടില്ലെന്ന് അല്ലാഹു ഈ വചനം മുഖേന കൽപ്പിക്കുന്നു. എന്നാൽ, സംഗതി തുറന്നു പറയാതെ, വല്ല സൂചനാവാക്കും പറയുകയോ, ഇദ്ദഃ കഴിഞ്ഞാൽ വിവാഹം കഴിക്കാമെന്ന് മനസ്സിൽവെച്ചുകൊണ്ടിരിക്കുകയോ ചെയ്യുന്നതിന് വിരോധമില്ലെന്നും പ്രസ്താവിക്കുന്നു. ഈ വിഷയത്തിൽ, മടക്കി എടുക്കുവാൻ സാദ്ധ്യമല്ലാത്ത നിലക്കുള്ള വിവാഹമോചനത്തെത്തുടർന്ന് ഇദ്ദഃ ആചരിക്കുന്നവരും, ഭർത്താവിന്റെ മരണശേഷം ഇദ്ദഃയിലായിരിക്കുന്നവരും ഒരുപോലെയാകുന്നു. എന്നാൽ മടക്കി എടുക്കുവാൻ സാദ്ധ്യതയുള്ള വിവാഹമോചനത്തിന്റെ ഇദ്ദഃയിലിരിക്കുന്ന സ്ത്രീകളോട് മേൽപറഞ്ഞ പ്രകാരമുള്ള സൂചന പോലും പാടില്ല. കാരണം അവളെ മടക്കി എടുക്കുവാൻ ഭർത്താവിന് എപ്പോഴും അവകാശമുള്ളതുകൊണ്ട് ആ അവകാശത്തിന് നേരെയുള്ള ഒരു കയ്യേറ്റമായിരിക്കും അത്. അല്ലാഹുവിന്റെ നിയമാതിർത്തികളെ ലംഘിക്കാതെ

കാത്തുസൂക്ഷിക്കുന്നത് സംബന്ധിച്ച താക്കീതുകളാണ് ആയതത്തിന്റെ അവസാന ഭാഗത്തിൽ കാണുന്നത്.

## വിഭാഗം - 31

لَّا جُنَاحَ عَلَيْكُمْ إِن طَلَّقْتُمُ ٱلنِّسَآءَ مَا لَمْ تَمَسُّوهُنَّ أَوْ تَفْرِضُوا۟ لَهُنَّ فَرِيضَةً ۚ وَمَتِّعُوهُنَّ عَلَى ٱلْمُوسِعِ قَدَرُهُۥ وَعَلَى ٱلْمُقْتِرِ قَدَرُهُۥ مَتَٰعًۢا بِٱلْمَعْرُوفِ ۖ حَقًّا عَلَى ٱلْمُحْسِنِينَ ﴿٢٣٦﴾

**﴾236﴿ സ്ത്രീകളെ [ഭാര്യമാരെ] നിങ്ങൾ സ്പർശിക്കുകയോ, അവർക്ക് (മഹ്റിന്റെ) ഒരു നിർണയം നിർണയിക്കുകയോ ചെയ്യാത്തപ്പോൾ, അവരെ നിങ്ങൾ വിവാഹമോചനം നടത്തിയെങ്കിൽ നിങ്ങളുടെ മേൽ തെറ്റില്ല, അവർക്ക് നിങ്ങൾ 'മുത്അത്ത്' [അനുഭവിക്കുവാനുള്ള വിഭവം] നൽകുകയും ചെയ്യണം; നിവൃത്തിയുള്ളവന്റെ മേൽ അവന്റെ തോതും, ഞെരുക്കമുള്ളവന്റെ മേൽ അവന്റെ തോതുമത്രെ (ബാധ്യത)- (ആചാര) മര്യാദയനുസരിച്ചുള്ള ഒരു വിഭവം (നൽകണം); -(അതെ) സുകൃതം ചെയ്യുന്നവരുടെ മേൽ ഒരു കടമ!**

---

﴾236﴿ لَا جُنَاحَ عَلَيْكُمْ നിങ്ങളുടെ മേൽ തെറ്റില്ല إِنْ طَلَّقْتُمُ നിങ്ങൾ വിവാഹമോചനം നടത്തിയെങ്കിൽ النِّسَاءَ സ്ത്രീകളെ مَا لَمْ تَمَسُّوهُنَّ അവരെ നിങ്ങൾ സ്പർശിക്കാത്തപ്പോൾ أَوْ تَفْرِضُوا لَهُنَّ അല്ലെങ്കിൽ അവർക്ക് നിശ്ചയിക്കാത്ത (നിർണയിക്കാത്ത- നിർബന്ധമാക്കാത്ത)പ്പോൾ فَرِيضَةً ഒരു നിർണയം, നിശ്ചയം, നിർബന്ധം وَمَتِّعُوهُنَّ നിങ്ങൾ അവർക്ക് മുത്അത്ത് (വിഭവം- ഉപഭോഗവസ്തു) കൊടുക്കുകയും ചെയ്യുക عَلَى الْمُوسِعِ നിവൃത്തിയുള്ള (കഴിവുള്ള)വന്റെ മേലുണ്ട് قَدَرُهُ അവന്റെ തോത് وَعَلَى الْمُقْتِرِ ഞെരുക്ക(തിടുക്ക)ക്കാരന്റെ മേലും ഉണ്ട് قَدَرُهُ അവന്റെ തോത് مَتَاعًا ഒരു വിഭവം (നൽകൽ) بِالْمَعْرُوفِ ആചാര (മര്യാദ)പ്രകാരം حَقًّا കടമ, അവകാശം, ന്യായം عَلَى الْمُحْسِنِينَ സുകൃതം (നന്മ) ചെയ്യുന്നവരുടെ മേൽ

---

ഭാര്യമാരെ വിവാഹമോചനം നടത്തുന്നതിന് നിയമദൃഷ്ട്യാ അംഗീകാരമുണ്ടെങ്കിലും സ്വതവേ അതൊരു നല്ലകാര്യമല്ലല്ലോ. 'അനുവദനീയമായ കാര്യത്തിൽ വെച്ച് അല്ലാഹുവിന് ഏറ്റവും കോപകരമായുള്ളത് ത്വലാകാകുന്നു (വിവാഹമോചനമാകുന്നു)' എന്ന് ഹദീഥിൽ വന്നിട്ടുള്ളതാണ്. (ദാ; ജ; ഹാ.) എന്നിരിക്കെ, വിവാഹകർമം കഴിഞ്ഞതിനു ശേഷം സ്ത്രീയും പുരുഷനും തമ്മിൽ സ്പർശനം - സംയോഗം- നടന്നിട്ടില്ലാതിരിക്കുകയും, അവർക്ക് വിവാഹമൂല്യമായി നൽകപ്പെടുന്ന സംഖ്യ (മഹ്ർ) എത്രയാണെന്ന്

ഇരുകൂട്ടരും തമ്മിൽ നിർണയം ചെയ്യപ്പെട്ടു കഴിയാതിരിക്കുകയും ചെയ്യുന്ന അവസര ത്തിൽ സ്ത്രീയെ വിവാഹമോചനം നടത്തുന്നതിന് വിരോധമുണ്ടോ എന്ന് സംശയി ക്കാമല്ലോ. വിവാഹമോചനത്തിന്റെ ആവശ്യം നേരിടുന്നപക്ഷം ആ അവസരത്തിലും അത് നടത്താം– അതിൽ തെറ്റില്ല– അത് നിയമാനുസൃതംതന്നെയാണ് എന്നും, അവൾക്ക് മഹ്ർ കൊടുക്കേണ്ടതില്ലെന്നും അല്ലാഹു അറിയിക്കുന്നു. ഈ അവസരത്തിൽ ത്വലാക്വ് നടക്കുന്നത് സ്വാഭാവികമായും അവരുടെ മനസ്സിന് വലിയ ക്ഷതം ഏൽപ്പിക്കുന്ന കാര്യ മാണല്ലോ. അതുകൊണ്ട്– അവർക്ക് ഒരു മനസ്സമാധാനമെന്ന നിലക്ക്– എന്തെങ്കിലും ഒരു വിഭവം സമ്മാനമായി നൽകണമെന്നും, അത് ഓരോരുത്തരുടെയും കഴിവിനും പദ വിക്കും അനുസരിച്ച് വേണമെന്നും കൽപിക്കുന്നു. ഈ വിഭവം مُتْعَة (മുത്അത്ത്) എന്ന പേരിൽ അറിയപ്പെടുന്നു.

'മുത്അത്ത്' എന്തായിരിക്കണം, എത്ര വേണം എന്നൊന്നും ക്വുർആനിലോ ഹദീ ഥിലോ വ്യക്തമാക്കപ്പെട്ടിട്ടില്ല. ഭർത്താവിന്റെ കഴിവനുസരിച്ചും സദാചാരമര്യാദയനുസ രിച്ചും വല്ലതും കൊടുക്കണമെന്നേ കൽപ്പിക്കപ്പെട്ടിട്ടുള്ളൂ. എന്നാൽ, സുകൃതവാൻമാ രായ ആളുകൾക്ക് ഒഴിച്ചുകൂടാത്ത ഒരു കടമയാണ് അതെന്നുകൂടി അല്ലാഹു ഉണർത്തി യിരിക്കുന്നു. എല്ലാവരും അത് നൽകേണ്ടതില്ല എന്നല്ല ഇതിന്റെ ഉദ്ദേശ്യം. സുകൃതവും മാന്യവുമായ ഒരു കാര്യമാണതെന്നും, അതിൽ ആരും പിശുക്ക് കാണിക്കരുതെന്നും ശക്തിയായ ഭാഷയിലുള്ള ഒരു പ്രോൽസാഹനം നൽകലാണത്. മിതമായ തോതിലുള്ള 'മുത്അത്തി'ന് പല മഹാൻമാരും പല ഉദാഹരണങ്ങളും പറഞ്ഞുകാണാം. ഒരു കൂട്ടം വസ്ത്രം, ഒരു വേലക്കാരൻ, ഒരു കുപ്പായവും തട്ടവും തുണിയും എന്നിങ്ങനെയും, സാധാ രണ ഗതിയിൽ അതത് സ്ത്രീകൾക്ക് ലഭിക്കാറുള്ള മഹ്റിന്റെ പകുതി, പത്തോ മുപ്പതോ പണം എന്നിങ്ങനെയുമൊക്കെ അതിന് ഉദാഹരണങ്ങൾ പറയപ്പെട്ടു കാണാം. ചില മഹാൻമാർ ആയിരക്കണക്കിൽ സംഖ്യ മുത്അത്ത് നൽകിയതായും നിവേദനം ചെയ്യ പ്പെടുന്നു. ചുരുക്കിപ്പറഞ്ഞാൽ, കഴിവും, മാനമര്യാദയും, കാലദേശവ്യത്യാസങ്ങളുമനു സരിച്ച് ആ സ്ത്രീകൾക്ക് മനഃസ്സമാധാനവും സന്തോഷവും ലഭിക്കത്തക്കവിധം വല്ല വിഭവവും നൽകുക എന്നതാണ് 'മുത്അത്ത്'കൊണ്ട് വിവക്ഷ എന്ന് സാമാന്യമായി പറയാം.

വിവാഹം കഴിക്കുമ്പോൾ ഭർത്താവ് ഭാര്യക്ക് മഹ്ർ കൊടുക്കൽ ഒഴിച്ചുകൂടാത്ത ഒരു നിർബന്ധമത്രെ. എന്നാൽ, വിവാഹകാര്യം (നിക്കാഹ്) നടക്കുമ്പോൾ മഹ്റിന്റെ സംഖ്യ നിർണയിക്കൽ നിർബന്ധമില്ല. അത് പിന്നീട് നിശ്ചയിച്ചാലും മതിയാകും. വിവാഹ കർമ ത്തോടൊപ്പം തന്നെ മഹ്ർ മുഴുവൻ കൊടുത്തേ തീരു എന്നുമില്ല. രണ്ടുകൂട്ടരും തമ്മിൽ നടക്കുന്ന നിശ്ചയപ്രകാരം പിന്നീട് കൊടുത്താലും മതിയാകും. എന്നൊക്കെ ഈ വച നത്തിൽ നിന്നും അടുത്ത വചനത്തിൽ നിന്നുമായി ഗ്രഹിക്കാവുന്നതാകുന്നു. കൂടാതെ, ഹദീഥുകളിൽനിന്നും മനസ്സിലാക്കാം. എന്നാൽ വിവാഹകർമം നടക്കുമ്പോൾ മഹ്ർ ഇത്ര യാണെന്ന് പറയാറുണ്ടെങ്കിലും അത് കൊടുത്തുതീർക്കാതിരിക്കുന്ന ഒരു സമ്പ്രദായം ചിലർക്കിടയിൽ നടപ്പുണ്ട്. പിന്നീട് വിവാഹമോചനത്തെത്തുടർന്നോ, മരണത്തെത്തു ടർന്നോ ഇരുകൂട്ടർക്കുമിടയിലുള്ള ധനപരമായ കണക്കുകൾ അന്യോന്യം പറയുമ്പോൾ മാത്രമേ അവർ മഹ്റിന്റെ സംഖ്യയെപ്പറ്റി ആലോചിക്കാറുള്ളൂ. ഇത് ശരിയല്ലെന്നും, നിശ്ച യിച്ച മഹ്ർ യഥാസമയം കൊടുത്തു തീർക്കണമെന്നും സമുദായ സ്നേഹികളായ പലരും ശബ്ദമുയർത്താറുള്ളതിന്റെ അർത്ഥം വേണ്ടപോലെ ഗ്രഹിക്കാത്തതിന്റെ ഫലമായി വിവാഹകർമം നടക്കുമ്പോൾ തന്നെ മഹ്ർ മുഴുവൻ കൊടുക്കൽ നിർബന്ധമാണെന്നും ചിലർ തെറ്റിദ്ധരിച്ചതായി കാണാം. വാസ്തവം മുകളിൽ പറഞ്ഞ പ്രകാരമാണ് താനും.

وَإِن طَلَّقْتُمُوهُنَّ مِن قَبْلِ أَن تَمَسُّوهُنَّ وَقَدْ فَرَضْتُمْ لَهُنَّ فَرِيضَةً فَنِصْفُ مَا فَرَضْتُمْ إِلَّآ أَن يَعْفُونَ أَوْ يَعْفُوَا۟ ٱلَّذِى بِيَدِهِۦ عُقْدَةُ ٱلنِّكَاحِ ۚ

《237》 അവരെ [ഭാര്യമാരെ] സ്പർശിക്കുന്നതിന് മുമ്പായി നിങ്ങൾ അവരെ വിവാഹമോചനം ചെയ്തുവെങ്കിൽ, നിങ്ങൾ അവർക്ക് ഒരു നിർണയം നിർണയിച്ചിട്ടുണ്ട് താനും- എന്നാൽ, നിങ്ങൾ നിർണയം ചെയ്തിട്ടുള്ളതിന്റെ പകുതിയാണ് (കൊടുക്കേണ്ടത്); അവർ [ആ സ്ത്രീകൾ] മാപ്പാക്കുകയോ, അല്ലെങ്കിൽ വിവാഹബന്ധം യാതൊരുവന്റെ കൈവശമാണോ അവൻ മാപ്പാക്കുകയോ ചെയ്യുന്നതായാലൊഴികെ.

وَأَن تَعْفُوٓا۟ أَقْرَبُ لِلتَّقْوَىٰ ۚ وَلَا تَنسَوُا۟ ٱلْفَضْلَ بَيْنَكُمْ ۚ

നിങ്ങൾ മാപ്പാക്കുന്നതാകട്ടെ, സൂക്ഷ്മത (അഥവാ ഭയഭക്തി)യിലേക്ക് കൂടുതൽ അടുത്തതുമാകുന്നു. നിങ്ങൾക്കിടയിലുള്ള ശ്രേഷ്ഠത (അല്ലെങ്കിൽ ഔദാര്യം) നിങ്ങൾ മറന്നുകളയുകയും ചെയ്യരുത്.

إِنَّ ٱللَّهَ بِمَا تَعْمَلُونَ بَصِيرٌ ﴿٢٣٧﴾

നിശ്ചയമായും, അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനാണ്.

---

《237》 وَإِنْ طَلَّقْتُمُوهُنَّ നിങ്ങളവരെ ത്വലാക്വ് (വിവാഹമോചനം) ചെയ്തുവെങ്കിൽ مِنْ قَبْلِ മുമ്പായി, മുമ്പ് أَنْ تَمَسُّوهُنَّ നിങ്ങളവരെ സ്പർശിക്കുന്നതിന് وَقَدْ فَرَضْتُمْ നിങ്ങൾ നിർണയിച്ചിട്ടുമുണ്ട്, നിശ്ചയിച്ചിരിക്കെ لَهُنَّ അവർക്ക്, അവരോട് فَرِيضَةً ഒരു നിർണയം, നിശ്ചയം فَنِصْفُ എന്നാൽ പകുതിയാണ് مَا فَرَضْتُمْ നിങ്ങൾ നിർണയിച്ചതിന്റെ, നിശ്ചയിച്ചതിന്റെ إِلَّآ أَنْ يَعْفُونَ അവർ മാപ്പാക്കിയാലല്ലാതെ, വിട്ടുവീഴ്ച ചെയ്താലൊഴികെ أَوْ يَعْفُوَ അല്ലെങ്കിൽ മാപ്പ് ചെയ്യുക الَّذِي യാതൊരുവൻ بِيَدِهِ അവന്റെ കയ്യിലാണ് عُقْدَةُ ബന്ധം, ഉറപ്പ്, കെട്ട് النِّكَاحِ വിവാഹത്തിന്റെ وَأَنْ تَعْفُوا നിങ്ങൾ മാപ്പുചെയ്യുന്നതാകട്ടെ أَقْرَبُ കൂടുതൽ അടുത്തതാണ് لِلتَّقْوَى സൂക്ഷ്മതയോട്, ഭയഭക്തിക്ക് وَلَا تَنْسَوُا നിങ്ങൾ മറക്കുക (വിസ്മരിക്കുക)യും അരുത് الْفَضْلَ ശ്രേഷ്ഠത, യോഗ്യത, ഔദാര്യം, ദയവ് بَيْنَكُمْ നിങ്ങൾക്കിടയിൽ (തമ്മിലുള്ള) إِنَّ اللَّهَ നിശ്ചയമായും അല്ലാഹു بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി بَصِيرٌ കണ്ടറിയുന്നവനാണ്.

ഭാര്യയുമായി സ്പർശനം– സംയോഗം– നടക്കുന്നതിന് മുമ്പ് അവളെ ഭർത്താവ് വിവാഹമോചനം ചെയ്തു. അവളുടെ മഹ്ർ എത്രയാണെന്ന് നേരത്തെ നിർണയിച്ചുകഴിഞ്ഞിട്ടുണ്ട്. എങ്കിൽ, ആ നിശ്ചയിച്ച മഹ്റിന്റെ പകുതി കൊടുക്കൽ നിർബന്ധമാകുന്നു. 'മുത്അത്തി'ന്റെ നിർബന്ധം ഇവിടെയില്ല. എനി, സ്ത്രീ അവളുടെ സ്വന്തം മനസ്സാലെ അതിൽ ഏതാനും ഭാഗമോ മുഴുവനുമോ ഒഴിവാക്കി കൊടുക്കുന്നപക്ഷം, ഭർത്താവ് പിന്നെ അത് കൊടുത്തുതീർക്കണമെന്നില്ല. ഭർത്താവ് അവന്റെ ഔദാര്യമെന്ന നിലക്ക് പകുതിയിലധികമോ മുഴുവൻ ഭാഗമോ അങ്ങ് കൊടുക്കുകയാണെങ്കിൽ അത് സ്വീകരിക്കുന്നതിന് അവൾക്കും വിരോധമില്ല. എന്നൊക്കെയാണ് ഈ വചനത്തിൽ അല്ലാഹു അറിയിക്കുന്നത്. രണ്ടിൽ ഏത് ഭാഗത്തുനിന്നായാലും വിട്ടുവീഴ്ചയില്ലാതെ ശാഠ്യവും പിശുക്കും കാണിക്കുന്നത് നന്നല്ലെന്നും, വിട്ടുവീഴ്ചാ മനഃസ്ഥിതിയാണ് സൂക്ഷ്മതക്കും ഭയഭക്തിക്കും അനുയോജ്യമായതെന്നും പ്രത്യേകം ഉണർത്തുകയും ചെയ്തിരിക്കുന്നു. അതോടൊപ്പം നിങ്ങൾക്കിടയിലുള്ള ശ്രേഷ്ഠത-ഔദാര്യമനസ്ഥിതി – മറന്നു പോകരുതെന്നു കൂടി പറഞ്ഞുകൊണ്ട് അതിന് ആവേശമൂട്ടുകയും ചെയ്യുന്നു. ശ്രേഷ്ഠതയും മാന്യതയും പാലിക്കുവാനും, ഔദാര്യവും വിട്ടുവീഴ്ചയും കാണിക്കുവാനും സ്ത്രീയെ അപേക്ഷിച്ച് പുരുഷനാണ് പലനിലക്കും കൂടുതൽ അവകാശപ്പെട്ടവൻ എന്ന് പറയേണ്ടതില്ല. ചിലപ്പോൾ പരിതഃസ്ഥിതികൾ മറിച്ചായെന്നുവരും. അപ്പോൾ, സ്ത്രീയുടെ ഭാഗത്തായിരിക്കും അതിന് മുൻതൂക്കമുണ്ടായിരിക്കുക.

( الَّذِي بِيَدِهِ عُقْدَةُ النِّكَاحِ വിവാഹബന്ധം കൈവശമുള്ളവൻ) എന്ന് പറഞ്ഞത് ഭർത്താവിനെ ഉദ്ദേശിച്ചാകുന്നു. വിവാഹബന്ധം സ്ഥാപിക്കലും അത് മോചിപ്പിക്കലും അവന്റെ കൈക്കാണല്ലോ ബലത്തിൽ വരുന്നത്. ഭർത്താവ് മാപ്പാക്കുക– വിട്ടുവീഴ്ച ചെയ്യുക– എന്ന് പറഞ്ഞതിന്റെ അർത്ഥം അവൻ കൊടുക്കുവാൻ കടമപ്പെട്ടതിലും കൂടുതലായി കൊടുക്കുക എന്നത്രെ. നിശ്ചയപ്രകാരമുള്ള മഹ്റിന്റെ സംഖ്യ മുഴുവനും ഭർത്താവ് ത്വലാക്വിന് മുമ്പ് തന്നെ കൊടുത്തു കഴിഞ്ഞിരുന്നുവെങ്കിൽ, അപ്പോൾ അതിൽ പകുതി ഭാഗം തിരിച്ചുമേടിക്കുവാൻ അവനവകാശമുണ്ടായിരിക്കുമല്ലോ. അത് തിരിച്ചുവാങ്ങാതിരിക്കുന്നതും അവൻ ചെയ്യുന്ന ഔദാര്യമാകുന്നതാണ്. ആരെല്ലാമാണ് നിയമവും മര്യാദയും പാലിക്കുന്നത്, ആരെല്ലാമാണ് സൂക്ഷ്മതയും ഭയഭക്തിയുമുള്ളവർ എന്നൊക്കെ അല്ലാഹു കണ്ടറിഞ്ഞും വീക്ഷിച്ചുംകൊണ്ടിരിക്കുന്നുണ്ടെന്ന്– മുൻവചനങ്ങളിലെപ്പോലെ– അവസാനം ഇവിടെയും അല്ലാഹു ആവർത്തിച്ചുണർത്തിയിരിക്കുന്നു. അനുഷ്ഠാന നിയമങ്ങൾ വിവരിക്കുകമാത്രമല്ല അല്ലാഹുവിന്റെ ഉദ്ദേശ്യം. അവയെല്ലാം അനുഷ്ഠാനത്തിൽ വരുത്തി മനുഷ്യർ സൻമാർഗികളായിത്തീരുകയാണ്. അതുകൊണ്ടാണ് നിയമ നിർദ്ദേശങ്ങൾ വിവരിച്ചുതന്നതിന് ചേർന്ന് ഇങ്ങനെയുള്ള ഉപദേശങ്ങളും താക്കീതുകളും അല്ലാഹു ആവർത്തിക്കുന്നതും.

حَـٰفِظُوا۟ عَلَى ٱلصَّلَوَٰتِ وَٱلصَّلَوٰةِ ٱلْوُسْطَىٰ

**﴾238﴿ (എല്ലാ) നമസ്കാരങ്ങളെയും (വിശിഷ്യാ) മദ്ധ്യ നമസ്കാരത്തെയും സംബന്ധിച്ച് നിങ്ങൾ സൂക്ഷിച്ചുപോരുവിൻ.**

وَقُومُوا۟ لِلَّهِ قَـٰنِتِينَ ﴿٢٣٨﴾

**(ഒതുക്കത്തോടുകൂടി) ഭക്തിയുള്ളവരായ നിലയിൽ അല്ലാഹുവിന് വേണ്ടി നിൽക്കുകയും ചെയ്യുവിൻ.**

فَإِنْ خِفْتُمْ فَرِجَالًا أَوْ رُكْبَانًا

《239》 **എനി, നിങ്ങള്‍ ഭയപ്പെടുന്ന പക്ഷം, കാല്‍നടക്കാരായിക്കൊണ്ടോ, വാഹനമേറിയവരായിക്കൊണ്ടോ (ആവാം.)**

فَإِذَآ أَمِنتُمْ فَٱذْكُرُوا۟ ٱللَّهَ كَمَا عَلَّمَكُم مَّا لَمْ تَكُونُوا۟ تَعْلَمُونَ ﴿٢٣٩﴾

**എന്നാല്‍, നിങ്ങള്‍ (ഭയം നീങ്ങി) സമാധാനത്തിലായാല്‍, നിങ്ങള്‍ക്കറിയുമായിരുന്നില്ലാത്തത് അല്ലാഹു നിങ്ങള്‍ക്ക് പഠിപ്പിച്ചു തന്നതുപോലെ, നിങ്ങള്‍ അവനെ സ്മരിക്കുവിന്‍,**

---

《238》 حَافِظُوا നിങ്ങള്‍ സൂക്ഷിച്ചു (കാത്തു) പോരുവിന്‍ عَلَى الصَّلَوَاتِ നമസ്കാരങ്ങളെപ്പറ്റി وَالصَّلَاةِ നമസ്കാരത്തെയും الْوُسْطَى മദ്ധ്യ (നടുവിലുള്ള- ശ്രേഷ്ഠമായ) وَقُومُوا നിങ്ങള്‍ നില്‍ക്കുകയും ചെയ്യുക لِلَّهِ അല്ലാഹുവിനായി, അല്ലാഹുവിന് വേണ്ടി قَانِتِينَ ഭക്തരായിട്ട്, ഒതുക്കമുള്ളവരായിക്കൊണ്ട് 《239》 فَإِنْ خِفْتُمْ എനി നിങ്ങള്‍ ഭയപ്പെട്ടെങ്കില്‍ فَرِجَالًا അപ്പോള്‍ കാല്‍നടക്കാരായിക്കൊണ്ട് أَوْ رُكْبَانًا അല്ലെങ്കില്‍ വാഹനക്കാരായി (വാഹനമേറി) ക്കൊണ്ട് فَإِذَا أَمِنتُمْ എന്നാല്‍ നിങ്ങള്‍ സമാധാനപ്പെട്ടാല്‍, നിര്‍ഭയമായാല്‍ فَاذْكُرُوا اللَّهَ അപ്പോള്‍ നിങ്ങള്‍ അല്ലാഹുവിനെ ഓര്‍ക്കുവിന്‍ كَمَا عَلَّمَكُم അവന്‍ നിങ്ങള്‍ക്ക് പഠിപ്പിച്ച (അറിവ് നല്‍കിയ) പോലെ مَا لَمْ تَكُونُوا നിങ്ങള്‍ ആയിരുന്നില്ലാത്തത് تَعْلَمُونَ നിങ്ങള്‍ അറിയുക(യായിരുന്നില്ലാത്തത്)

---

കഴിഞ്ഞ ഏതാനും വചനങ്ങളില്‍ വൈവാഹികവും സാമുദായികവുമായ ചില വിഷയങ്ങളായിരുന്നു സംസാരവിഷയം. അടുത്ത വചനങ്ങളില്‍ അവയുമായി ബന്ധപ്പെട്ട വിഷയങ്ങള്‍ വീണ്ടും തുടരുന്നുമുണ്ട്. ഇടക്കുവെച്ച് ഇസ്‌ലാമിലെ നിത്യാനുഷ്ഠാന കര്‍മങ്ങളാല്‍ ഏറ്റവും പ്രധാനപ്പെട്ട നമസ്കാരത്തെക്കുറിച്ചും, അത് കൃത്യമായി അനുഷ്ഠിക്കുന്നതിനെക്കുറിച്ചും ഈ രണ്ട് വചനങ്ങളില്‍ പ്രസ്താവിച്ചിരിക്കുകയാണ്. ഭാര്യാമക്കള്‍, ഗാര്‍ഹികകാര്യങ്ങള്‍, കുടുംബകാര്യങ്ങള്‍ ആദിയായവയില്‍ ബദ്ധശ്രദ്ധരായിക്കൊണ്ട് അല്ലാഹുവിന്റെ സ്മരണയിലും നമസ്കാരത്തിലുമുള്ള ശ്രദ്ധ വിട്ടുപോയിക്കൂടാ എന്നൊരു സൂചനയായി ഇത് കണക്കാക്കാം.

إِقَامَةُ الصَّلَاةِ (നമസ്കാരം നിലനിറുത്തുക) എന്ന പ്രയോഗം ക്വുര്‍ആനില്‍ സാധാരണമാണ്. ഇവിടെ കണ്ടതുപോലെ المحافظة على الصلاة നമസ്കാരത്തെപ്പറ്റി സൂക്ഷിച്ചുപോരുക) എന്ന പ്രയോഗം ചുരുക്കം സന്ദര്‍ഭങ്ങളിലേ കാണപ്പെടുകയുള്ളൂ. പതിവായും കൃത്യസമയത്തും ചിട്ടയോടെ അനുഷ്ഠിച്ചുപോരുക എന്നത്രെ അതിന്റെ സാമാന്യ വിവക്ഷ. നമസ്കാരത്തിന് ഇസ്‌ലാം കല്‍പിച്ചിട്ടുള്ള പ്രാധാന്യം ഏറെക്കുറെ എല്ലാവര്‍ക്കും അറിയാവുന്നതാണ്. മനുഷ്യന്റെ ശിര്‍ക്ക് കുഫ്‌റുകളുടെയും ഇടക്കുള്ള അതിര്‍വരമ്പാണ് നമസ്കാരം എന്നത്രെ നബിﷺ ഒരു ഹദീഥില്‍ പ്രസ്താവിച്ചിരിക്കുന്നത് (മു). കര്‍മങ്ങളില്‍വെച്ച് ഏറ്റവും ശ്രേഷ്ഠമായത് ഏതാണെന്ന് ഇബ്നുമസ്ഊദ്

(റ) ചോദിച്ചപ്പോൾ 'നമസ്കാരം അതിന്റെ സമയത്ത് ചെയ്യലാണ്' എന്നായിരുന്നു നബിﷺ മറുപടി പറഞ്ഞത്. പിന്നെ ഏതാണെന്ന് ചോദിച്ചപ്പോഴായിരുന്നു മാതാപിതാക്കൾക്ക് നന്മ ചെയ്യുന്നതിനെയും, അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുന്നതിനെയും കുറിച്ച് തിരുമേനി പറഞ്ഞത്. (ബു; മു.) ഓരോ നമസ്കാരവും അതതിന്റെ ആദ്യസമയത്ത് തന്നെ നിർവഹിക്കുന്നതിൽ നബി തിരുമേനിﷺക്കുണ്ടായിരുന്ന നിഷ്കർഷയും, അതിൽ സ്വഹാബികൾക്കുണ്ടായിരുന്ന ഉൽസാഹവും പ്രസിദ്ധമാണ്.

നമസ്കാരങ്ങളെപ്പറ്റി സൂക്ഷിച്ചു പോരണമെന്ന് മൊത്തത്തിൽ പറഞ്ഞശേഷം, മദ്ധ്യനമസ്കാരത്തെ (وَالصَّلَاةِ الْوُسْطَىٰ)പ്പറ്റി പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നു. الْوُسْطَىٰ എന്ന വാക്കിന് മദ്ധ്യത്തിലുള്ളത് എന്നാണ് സാക്ഷാൽ അർത്ഥമെങ്കിലും, 'ഉൽകൃഷ്ടമായത്, 'ഉത്തമമായത്' എന്നീ ഉദ്ദേശ്യങ്ങളിലും ഈ വാക്ക് ഉപയോഗിക്കാറുണ്ടെന്ന് മുമ്പ് 143-ാം വചനത്തിൽ നിന്ന് മനസ്സിലായിട്ടുണ്ടല്ലോ. ഇവിടെയും അതാണുദ്ദേശ്യം. 'മദ്ധ്യനമസ്കാരം' ഏതാണെന്നുള്ളതിൽ ഭിന്നാഭിപ്രായങ്ങളുണ്ട്. പക്ഷേ, അസ്വ്ർ നമസ്കാരമാണ് അതെന്ന് മനസ്സിലാക്കാവുന്നതും, വ്യക്തമാക്കുന്നതുമായ ഒന്നിലധികം ഹദീഥുകൾ ഇമാം മുസ്‌ലിം (റ) മുതലായവർ നിവേദനം ചെയ്തിരിക്കുന്നു. (ഇമാം ഇബ്നുകഥീർ അവ ഉദ്ധരിച്ചു കാണാം.) അതിനാൽ പണ്ഡിതൻമാരിൽ അധിക ഭാഗവും അതാണ് ബലപ്പെടുത്തിയിരിക്കുന്നത്. അസ്വ്ർ നമസ്കാരത്തെ പ്രത്യേകം എടുത്ത് പറയുവാൻ കാരണം- ചില വ്യാഖ്യാതാക്കൾ ചൂണ്ടിക്കാട്ടിയതുപോലെ- അതിന്റെ സമയം ഉച്ചനേരത്തെ വിശ്രമശേഷമായതുകൊണ്ട് അത് കൃത്യസമയത്ത് നിർവഹിച്ചു പോരണമെങ്കിൽ കൂടുതൽ ശ്രദ്ധ പതിക്കേണ്ടതുകൊണ്ടായിരിക്കാം. മറ്റൊരു നിലക്ക് നോക്കുമ്പോൾ, പകലത്തെ രണ്ട് നമസ്കാരങ്ങളായ സ്വുബ്ഹ്, ളുഹ്ർ എന്നിവയുടെയും, രാത്രി നമസ്കാരങ്ങളായ മഗ്‌രിബ്, ഇശാ എന്നിവയുടെയും മദ്ധ്യത്തിലാണ് അസ്വ്ർ നമസ്കാരം സ്ഥിതിചെയ്യുന്നതും. والله اعلم

'നിങ്ങൾ അല്ലാഹുവിനുവേണ്ടി ഭക്തിയുള്ളവരായിക്കൊണ്ട് നിൽക്കുകയും ചെയ്യുവിൻ' എന്ന് പറഞ്ഞതിന്റെ സാരം, അല്ലാഹുവിന്റെ മുമ്പിൽ നമസ്കരിക്കുവാൻ നിൽക്കുന്നത് ഭക്തിയോടുകൂടിയും, അച്ചടക്കവും ഒതുക്കവും പാലിച്ചുകൊണ്ടുമായിരിക്കണം എന്നത്രെ. അപ്പോൾ, സംസാരം, തിരിഞ്ഞു മറിഞ്ഞുനോക്കൽ മറ്റ വിഷയങ്ങളിലേക്ക് ശ്രദ്ധ കൊടുക്കൽ, ധൃതഗതിയിൽ കഴിച്ചുകൂട്ടൽ, കൈകാലുകൾ മുതലായവ അടക്കിവെക്കാതിരിക്കൽ ആദിയായ കാര്യങ്ങളെല്ലാം നമസ്കാരത്തിൽ വർജ്ജിക്കേണ്ടതാണെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാം. ഹദീഥുകളിലാകട്ടെ, ഇവയെക്കുറിച്ചെല്ലാം പ്രത്യേകം വിവരിച്ചു പറയപ്പെടുകയും ചെയ്തിരിക്കുന്നു.

സൈദുബ്നു അർക്വം (റ) പറയുന്നു: 'ഞങ്ങൾ നമസ്കാരത്തിൽ സംസാരിക്കാറുണ്ടായിരുന്നു. ഒരാൾ തന്റെ സഹോദരനോട് തന്റെ ആവശ്യത്തെക്കുറിച്ച് സംസാരിച്ചിരുന്നു. അങ്ങനെ وَقُومُوا لِلَّهِ قَانِتِينَ എന്നുള്ള (ഈ വചനം) അവതരിച്ചു. അപ്പോൾ, ഞങ്ങളോട് അടങ്ങിക്കൊള്ളുവാൻ കൽപിക്കപ്പെട്ടു.' (ബു.) ഒരാളോട് ഒരവസരത്തിൽ നബിﷺ ഇങ്ങനെ പറഞ്ഞു: 'ഈ നമസ്കാരത്തിൽ ജനങ്ങളുടെ സംസാരമൊന്നും പറ്റുകയില്ല, അത് തസ്ബീഹും, തക്ബീറും ക്വുർആൻ പാരായണവുമാകുന്നു.' (മു.) സുജൂദ് ചെയ്യുമ്പോൾ (നിലത്തെ) മണ്ണ് നിരപ്പാക്കിക്കൊണ്ടിരുന്ന ഒരാളോട് നബിﷺ പറഞ്ഞു: 'നീ അങ്ങനെ ചെയ്യുകയാണെങ്കിൽ അത് ഒരു പ്രാവശ്യമാകട്ടെ.' (ബു; മു.) കൂടുതൽ ചെയ്യുന്നത് അച്ചടക്കത്തിന് നിരക്കാത്തതാണെന്ന് സൂചന. ഒരു ഹദീഥിൽ നബിﷺ പറയുന്നു:

'നിങ്ങളിലൊരാൾ നമസ്കാരത്തിൽ കോട്ടുവാ ഇടുന്നതായാൽ കഴിയുന്നേടത്തോളം അവനത് ഒതുക്കി നിർത്തട്ടെ. അവൻ (വാ തുറന്ന്) 'ഹാ' എന്ന് പറയരുത്. കാരണം, അത് പിശാചിൽ നിന്നുള്ളതാകുന്നു. അവൻ അത് നിമിത്തം (സന്തോഷിച്ചു) ചിരിക്കുന്നതാണ്.' (ബു.) നമസ്കാരത്തിൽ ഊരക്ക് കൈകുത്തി നിൽക്കുന്നത് നബിﷺ വിരോധിച്ചിട്ടുണ്ടെന്ന് അബൂഹുറയ്റഃ (റ) പ്രസ്താവിച്ചിരിക്കുന്നു. (ബു; മു.) നമസ്കാരത്തിൽ തിരിഞ്ഞുനോക്കുന്നതിനെപ്പറ്റി ആഇശാഃ (റ) ചോദിച്ചതിന് നബിﷺ മറുപടി പറഞ്ഞതിങ്ങിനെയാണ്: 'അടിയാന്റെ നമസ്കാരത്തിൽനിന്ന് പിശാച് തട്ടിയെടുക്കുന്ന ഒരു തട്ടിയെടുക്കലാണത്.' (ബു; മു.)

നമസ്കാരം, കൃത്യസമയത്തും, ഭക്തിയോടുകൂടിയും അനുഷ്ഠിച്ച് പോരണമെന്ന് കൽപിക്കുമ്പോൾ, അതിന് സാദ്ധ്യമല്ലാതായിത്തീരുന്ന ദുർഘട ഘട്ടങ്ങളിൽ എന്തുചെയ്യുമെന്ന് സംശയിച്ചേക്കാമല്ലോ: അതിനുള്ള മറുപടിയാണ് രണ്ടാമത്തെ വചനം. അതായത്, ശത്രുക്കളെക്കുറിച്ചോ, അല്ലെങ്കിൽ അഗ്നി, കാട്ടുമൃഗം, കൊടുങ്കാറ്റ്, മലവെള്ളം, അക്രമി എന്നിങ്ങനെയുള്ള വല്ലതിനെയും കുറിച്ചോ, ഭയപ്പെടുകയും, നമസ്കാരം യഥാരൂപത്തിൽ നിർവഹിക്കുവാൻ കഴിയാതെ വരുകയും ചെയ്താൽ നടന്നുകൊണ്ടോ, വാഹനപ്പുറത്തുകയറിയോ സാധിക്കുന്ന പോലെ അത് നിർവഹിക്കണം. എന്നാലും നമസ്കാരം വിട്ടുകളയുവാൻ പാടില്ല എന്ന് സാരം. ഈ അവസരത്തിൽ ഖിബ്‌ലഃക്ക് തിരിഞ്ഞേതീരു എന്നില്ല. അതുപോലെത്തന്നെ, സുജൂദ്, റുകൂഉ് മുതലായവയും സാധിക്കുന്നത്ര നന്നായി ചെയ്താൽ മതിയാകും. സൗകര്യമുള്ളേടത്തോളം എല്ലാം ചെയ്യണമെന്നേയുള്ളൂ. ഭയപ്പാടിന്റെ കാരണം നീങ്ങി സമാധാനപ്പെട്ടാൽ അല്ലാഹു പഠിപ്പിച്ചുതന്നപോലെ ശരിയായ രൂപത്തിൽ തന്നെ അത് നിർവഹിക്കുകയും വേണം.

وَٱلَّذِينَ يُتَوَفَّوْنَ مِنكُمْ وَيَذَرُونَ أَزْوَٰجًا وَصِيَّةً لِّأَزْوَٰجِهِم مَّتَٰعًا إِلَى ٱلْحَوْلِ غَيْرَ إِخْرَاجٍ ۚ فَإِنْ خَرَجْنَ فَلَا جُنَاحَ عَلَيْكُمْ فِى مَا فَعَلْنَ فِىٓ أَنفُسِهِنَّ مِن مَّعْرُوفٍ ۗ وَٱللَّهُ عَزِيزٌ حَكِيمٌ ﴿٢٤٠﴾

**《240》 നിങ്ങളിൽ നിന്ന് യാതൊരു കൂട്ടർ മരിക്കുകയും, ഭാര്യമാരെ വിട്ടേച്ചുപോകുകയും ചെയ്യുന്നുവോ, തങ്ങളുടെ ഭാര്യമാർക്ക് ഒരു വസ്വിയ്യത്ത് (അവർ ചെയ്യേണ്ടതാണ്). അതായത്: (വീട്ടിൽ നിന്ന്) പുറത്താക്കാത്തവിധം (ഒരു) കൊല്ലത്തേക്കുള്ള (ഒരു) വിഭവം. എനി, അവർ (സ്വയം) പുറത്തു പോയെങ്കിൽ, അവർ തങ്ങളുടെ ദേഹങ്ങളുടെ കാര്യത്തിൽ (സദാചാര) മര്യാദയായി ചെയ്യുന്നതിൽ നിങ്ങളുടെ മേൽ തെറ്റില്ല. അല്ലാഹു പ്രതാപശാലിയും അഗാധജ്ഞനുമാകുന്നു.**

---

《240》 وَالَّذِينَ യാതൊരു കൂട്ടർ يُتَوَفَّوْنَ مِنكُمْ നിങ്ങളിൽ നിന്ന് മരിക്കുന്ന وَيَذَرُونَ വിട്ടുപോകുകയും ചെയ്യുന്ന أَزْوَاجًا ഭാര്യമാരെ وَصِيَّةً ഒരു വസ്വിയ്യത്ത് لِأَزْوَاجِهِمْ തങ്ങളുടെ ഭാര്യമാർക്ക് مَتَاعًا ഒരു വിഭവം, സാമഗ്രി إِلَى الْحَوْلِ കൊല്ല

ത്തേക്ക് غَيْرَ إِخْرَاجٍ പുറത്താക്കാതെ فَإِنْ خَرَجْنَ എനി അവർ പുറത്ത് പോയെങ്കിൽ فَلَا جُنَاحَ എന്നാൽ തെറ്റില്ല عَلَيْكُمْ നിങ്ങളുടെ മേൽ فِي مَا فَعَلْنَ അവർ ചെയ്ത (ചെയ്യുന്ന)തിൽ فِي أَنفُسِهِنَّ അവരുടെ ദേഹങ്ങളിൽ, തങ്ങളുടെ സ്വന്തങ്ങളുടെ കാര്യ ത്തിൽ مِن مَّعْرُوفٍ മര്യാദയായിട്ട്, ആചാരമായി وَاللَّهُ അല്ലാഹു عَزِيزٌ പ്രതാപശാലി യാണ് حَكِيمٌ അഗാധജ്ഞനാണ്, യുക്തിമാനാകുന്നു

മുൻ ആയത്തുകളിൽ വിവാഹമോചന സംബന്ധമായും മറ്റും സംസാരിച്ചിരുന്ന വിഷയങ്ങളുടെ തുടർച്ചയായിട്ടാണ് ഈ വചനവും അടുത്ത രണ്ട് വചനവും നിലകൊള്ളുന്നത്. ഭർത്താക്കൾ മരണപ്പെടുമ്പോൾ, തങ്ങളുടെ ഭാര്യമാരെ തങ്ങളുടെ വീട്ടിൽനിന്ന് മാറിത്താമസിപ്പിക്കാതെ ഒരു കൊല്ലം അവിടെത്തന്നെ പാർപ്പിക്കുവാനും, അക്കാലത്ത് അവർക്ക് വേണ്ടുന്ന ചിലവുകൾ കൊടുക്കുവാനും അവർ വസ്വിയ്യത്ത് ചെയ്യേണ്ടതാണ്. എന്നാൽ, ആ സ്ത്രീകൾ അവരുടെ സ്വന്തം നിലക്ക് ആ വീട് വിട്ടുപോകുവാനും, സദാചാരവിരുദ്ധമല്ലാത്ത വിധത്തിൽ അവരുടെ (വിവാഹം മുതലായ) ഭാവികാര്യങ്ങൾ ചെയ്യുവാനും ഇഷ്ടപ്പെടുകയാണെങ്കിൽ അവരെ മുടക്കം ചെയ്യുകയും വേണ്ട. അവർക്ക് അവരുടെ വീടുകളിലേക്ക് നീങ്ങാവുന്നതാണ്. ഇത്രയുമാണ് ഈ വചനത്തിൽ പ്രസ്താവിച്ചതിന്റെ ചുരുക്കം. ഈ വചനത്തിന്റെ ആശയവും താൽപര്യവും വിവരിക്കുന്നതിൽ, മുൻഗാമികളും പിൻഗാമികളുമായ ക്വുർആൻ വ്യാഖ്യാതാക്കൾ ഭിന്നമായ നിലപാടാണ് സ്വീകരിച്ച് കാണുന്നത്. അവയിൽ പ്രസക്തമായ രണ്ട് അഭിപ്രായങ്ങൾ ഇതാണ്:-

(1) ഇസ്‌ലാമിന്റെ ആദ്യകാലത്തുണ്ടായിരുന്ന വിധിയാണിത്. പിന്നീട് ഭർത്താക്കൾ മരണപ്പെട്ടാൽ സ്ത്രീകൾ നാലുമാസവും പത്തുദിവസവും ഇദ്ദഃ ആചരിക്കണമെന്ന നിയമം (234-ാം വചനത്തിൽ) അവതരിക്കുകയും, ഭാര്യമാർക്കുള്ള അനന്തരാവകാശം (സ്വത്തിന്റെ നാലിലൊന്നോ എട്ടിലൊന്നോ) നടപ്പാക്കപ്പെടുകയും ചെയ്തതോടുകൂടി ഈ വിധി- ഒരു കൊല്ലം വീട്ടിൽ താമസിപ്പിച്ച് ചിലവുകൊടുക്കണമെന്ന വിധി- ദുർബലപ്പെടുകയും ('മൻസൂഖാ'കുകയും) ചെയ്തിരിക്കുന്നു. (*) ക്വുർആൻ വ്യാഖ്യാതാക്കളിൽ അധികപക്ഷവും ഈ നിലപാടാണ് സ്വീകരിച്ചിരിക്കുന്നത്. പക്ഷേ, ഒരു വിധി 'മൻസൂഖാ'ണെന്ന് വെക്കുവാനുള്ള ഉപാധികൾ പൂർത്തിയാകുകയും, രണ്ടുവിധികളും തമ്മിൽ കൂട്ടിയോജിപ്പിക്കുവാൻ മാർഗമില്ലാതാകുകയും ചെയ്യുമ്പോൾ മാത്രമേ 'നസ്ഖി'ന്റെ പ്രശ്നം ഉത്ഭവിക്കുന്നുള്ളൂ. ഇവിടെയാണെങ്കിൽ, പ്രസ്തുത ഉപാധികൾ വേണ്ടത്ര പൂർത്തിയായിട്ടില്ലെന്ന് മാത്രമല്ല; താഴെ ഉദ്ധരിക്കുന്ന മുജാഹിദ് (റ) മുതലായവരുടെ അഭിപ്രായത്തിൽ കാണുന്നതുപോലെ, രണ്ട് വിധികളും തമ്മിൽ പൊരുത്തക്കേടില്ലാത്ത വിധം യോജിപ്പിക്കുവാൻ സാധ്യതയുണ്ട് താനും.

(2) ഭർത്താവിന്റെ മരണശേഷം സ്ത്രീ ആ വീട്ടിൽ താമസിക്കുവാനും അവിടെനിന്ന് ചിലവ് പറ്റാനും ഇഷ്ടപ്പെടുന്നപക്ഷം, ഒരു കൊല്ലം വരെ അവൾക്ക് താമസവും ചിലവും നൽകുവാൻ വസ്വിയ്യത്ത് ചെയ്യണമെന്നാണ് ഈ വചനത്തിന്റെ താൽപര്യം. അവൾ അതിന് ഇഷ്ടപ്പെടാത്തപക്ഷം നാലുമാസവും പത്തുദിവസവും നിർബന്ധമായും ഇദ്ദഃ ആചരിക്കണമെന്നാണ് ആ വചനത്തിൽ (234 ൽ) പറയുന്നത്. അഥവാ, നാലുമാസവും പത്തുദിവസവും ഇദ്ദഃ ആചരിക്കൽ നിർബന്ധമാണെന്നും, പിന്നീടുള്ള ഏഴുമാസവും

***(*) 'നസ്ഖി'നെ (മുൻവിധി ദുർബലപ്പെടുത്തലിനെ)പ്പറ്റി മുഖവുരയിലും 106-ാം വചനത്തിന്റെ വ്യാഖ്യാനത്തിലും വിവരിച്ചിട്ടുണ്ട്.***

ഇരുപത് ദിവസവും കൂടി ആചരിക്കുന്നത് അവളുടെ ഇഷ്ടം പോലെയാവാമെന്നും ചുരുക്കം. ഈ അഭിപ്രായം മുജാഹിദ് (റ) മുതലായവരുടെതായി അറിയപ്പെടുന്നു. ഈ അഭിപ്രായമാണ് കൂടുതൽ യുക്തമായി തോന്നുന്നത് الله اعلم. നിർബന്ധമായ ഇദ്ദഃയുടെ കാലം കഴിഞ്ഞശേഷം മറ്റൊരു വിവാഹത്തിനുള്ള സൗകര്യം ലഭിക്കാത്തപ്പോൾ, ഒരു കൊല്ലം പൂർത്തിയാകുന്നതുവരേക്കും വിഷമം കൂടാതെ ജീവിക്കുവാൻ അവൾക്ക് ഈ വസ്വിയ്യത്ത് വളരെ സഹായകരമായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ.

ഈ അഭിപ്രായം വിവരിച്ചശേഷം ഇബ്നുകഥീർ (റ) ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു: അപ്പോൾ, പ്രസവം നിമിത്തമോ, നാലുമാസവും പത്തുദിവസവും തികഞ്ഞത് നിമിത്തമോ അവളുടെ ഇദ്ദഃ കഴിയുകയും, അവൾ ആ (ഭർത്താവിന്റെ വക) വീട്ടിൽ നിന്ന് നീങ്ങുവാൻ ഉദ്ദേശിക്കുകയും ചെയ്താൽ അത് തടയുവാൻ പാടില്ല. അവർ പുറത്തുപോയി അവരുടെ കാര്യത്തിൽ വേണ്ടത് ചെയ്യുന്നതിന് വിരോധമില്ല ( فَإِنْ خَرَجْنَ فَلَا جُنَاحَ - الخ ) എന്ന് അല്ലാഹുപറഞ്ഞിരിക്കുന്നുവല്ലോ. ഈ അഭിപ്രായത്തിന് ന്യായമുണ്ട്. (ആയത്തിലെ) വാചകത്തിൽ അതിന് സാധ്യതയുമുണ്ട്. ഒരു കൂട്ടം ആളുകൾ ഈ അഭിപ്രായമാണ് തിരഞ്ഞെടുത്തിരിക്കുന്നത്. അവരിൽ ഒരാളാണ് അബുൽ അബ്ബാസ് ഇബ്നുതൈമിയ്യഃ (റ). മറ്റൊരു കൂട്ടർ ഇതിനെ ഖണ്ഡിക്കുകയും ചെയ്തിട്ടുണ്ട്. അവരിൽ ഒരാളാണ് അബൂ ഉമർ ഇബ്നു അബ്ദിൽബർറ് (റ).

وَلِلْمُطَلَّقَٰتِ مَتَٰعٌۢ بِٱلْمَعْرُوفِ ۖ حَقًّا عَلَى ٱلْمُتَّقِينَ ﴿٢٤١﴾

﴿241﴾ **വിവാഹമോചനം ചെയ്യപ്പെട്ട സ്ത്രീകൾക്ക് (ആചാര) മര്യാദയനുസരിച്ച് വല്ല വിഭവവും (ലഭിക്കേണ്ടത്) ഉണ്ട്. (അതെ) സൂക്ഷ്മത പാലിക്കുന്നവരുടെ മേൽ ഒരു കടമ!**

---

﴿241﴾ وَلِلْمُطَلَّقَاتِ വിവാഹമോചനം ചെയ്യപ്പെട്ട സ്ത്രീകൾക്കുണ്ട് مَتَاعٌ വല്ല വിഭവവും, ഒരു വിഭവം (നൽകൽ) മുത്അത്ത് بِالْمَعْرُوفِ ആചാരം (മര്യാദ) അനുസരിച്ച് حَقًّا ഒരു കടമ, വേണ്ടപ്പെട്ടത് عَلَى الْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവരുടെ മേൽ

---

വിവാഹമോചനം ചെയ്യപ്പെട്ട സ്ത്രീകൾക്കെല്ലാം സദാചാരമര്യാദയനുസരിച്ച് വല്ല വിഭവവും ('മുത് അത്ത്') നൽകേണ്ടതുണ്ടെന്നും, അത് സൂക്ഷ്മത പാലിക്കുന്നവരുടെ മേൽ കടമയാണെന്നും ഈ വചനത്തിൽ അല്ലാഹു അറിയിക്കുന്നു. സംയോഗം നടക്കുകയും, മഹ്ർ നിർണയിക്കപ്പെടുകയും ചെയ്തിട്ടില്ലാത്ത സ്ത്രീകൾ വിവാഹമോചനം ചെയ്യപ്പെടുമ്പോൾ അവർക്ക് 'മുത്അത്ത്' നൽകൽ നിർബന്ധമാണെന്ന് 236-ാം വചനത്തിൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്. സംയോഗം നടന്നിട്ടില്ലാതിരിക്കുകയും മഹ്ർ നിർണയിക്കപ്പെടുകയും ചെയ്തിട്ടുള്ളവർക്ക് മഹ്റിന്റെ പകുതി കൊടുത്താൽ മതി– മുത്അത്ത് നൽകൽ നിർബന്ധമില്ല –എന്ന് 237-ാം വചനത്തിൽ നിന്ന് മനസ്സിലാക്കാം. അതുകൊണ്ട് വിവാഹമോചനം നൽകപ്പെട്ട സ്ത്രീകൾക്ക് വല്ല വിഭവവും (മുത്അത്ത്) നൽകണമെന്നും, അത് സൂക്ഷ്മതയുള്ളവരുടെ മേൽ കടമയാണെന്നും ഈ വചനത്തിൽ പറഞ്ഞതിന്റെ താൽപര്യം വിവരിക്കുന്നതിലും പണ്ഡിതൻമാർക്കിടയിൽ വ്യത്യസ്തമായ അഭിപ്രായമാണുള്ളത്.

(1) സംയോഗം നടന്നവരെന്നോ നടക്കാത്തവരെന്നോ, മഹ്ർ നിശ്ചയിക്കപ്പെട്ടവരെ

ന്നോ, അല്ലാത്തവരെന്നോ വ്യത്യാസം കൂടാതെ, വിവാഹമോചനം ചെയ്യപ്പെട്ട എല്ലാ സ്ത്രീകൾക്കും മുത്അത്ത് കൊടുക്കൽ നിർബന്ധമാണ്. ആരും ഇതിൽനിന്ന് ഒഴിവല്ല.

(2) സംയോഗം നടന്നിട്ടില്ലാത്തവരെപ്പറ്റി മുമ്പ് പ്രസ്താവിക്കപ്പെട്ടിരിക്കക്കൊണ്ട് സംയോഗം നടന്നിട്ടുള്ളവർ മാത്രമാണ് ഈ വചനത്തിൽ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്.

(3) നിർബന്ധമായതും അല്ലാത്തതു (ഐച്ഛികമായതു)മായ രണ്ട് തരം 'മുത്അത്ത്'കൾ ഉൾക്കൊള്ളുന്നതാണ് ഈ വചനം. അതായത്, സംയോഗവും മഹ്ർ നിർണയവും ഉണ്ടായിട്ടില്ലാത്തവർക്ക് നിർബന്ധമായും നൽകേണ്ടുന്ന മുത്അത്തും, മറ്റുള്ളവർക്ക് നിർബന്ധമല്ലാത്ത വിധം- ഐച്ഛികമായി- നൽകേണ്ടുന്ന മുത്അത്തും ഉൾപ്പെടുന്ന ഒരു പൊതുവിധിയാണിത്. ഇതനുസരിച്ച് കടമ ( حَقًّا ) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം വേണ്ടപ്പെട്ട ഒരു കാര്യം എന്നായിരിക്കും. ഇതാണ് ആ അഭിപ്രായങ്ങളുടെ ചുരുക്കം. കൂടാതെ, ഇവിടെ വിഭവം നൽകണം ( مَتَاعًا ) എന്ന് പറഞ്ഞതുകൊണ്ട് വിവക്ഷ മേൽ പ്രസ്താവിച്ച തരത്തിലുള്ള 'മുത്അത്ത്'അല്ലെന്നും, ഇദ്ദഃയിലിരിക്കുമ്പോൾ നൽകപ്പെടേണ്ടുന്ന ചിലവുകളാണ് വിവക്ഷയെന്നും വേറെയും അഭിപ്രായമുണ്ട്.(*)

---

***(*) 241-ാം വചനത്തിൽ പറഞ്ഞ 'മതാഅ്' എന്ന പദത്തിന് ഇതഃപര്യന്തം മുഫസ്സിറുകൾ നൽകിയ വിശദീകരണമാണ് നാമിവിടെ കണ്ടത്. വിവാഹമോചനം മൂലം സ്ത്രീക്കേൽക്കുന്ന മാനസികാഘാതം ലഘൂകരിക്കുന്നതിനുപകരിക്കത്തക്കവിധം പുരുഷൻ നൽകേണ്ടുന്ന ഒരു പാരിതോഷികമെന്നേ 'മതാഅ്' എന്നതിന് ഭൂരിപക്ഷം വ്യാഖ്യാതാക്കളും അർത്ഥം കൽപിച്ചിട്ടുള്ളൂ. എന്നാൽ വിവാഹമോചിതരായ എല്ലാ സ്ത്രീകൾക്കും അത് നൽകൽ നിർബന്ധമുണ്ടോ, ഇല്ലേ എന്നതിൽ മാത്രമാണ് അവർ തമ്മിൽ അഭിപ്രായ ഭിന്നതയുള്ളത്. ചുരുക്കം ചില വ്യാഖ്യാതാക്കൾ ഇദ്ദഃ കാലത്ത് പുരുഷൻ സ്ത്രീക്ക് നൽകേണ്ടുന്ന ജീവനാംശമാണ് ഈ വചനത്തിലെ മത്താഅ് കൊണ്ടുദ്ദേശ്യമെന്നും അല്ലാതെ മറ്റെന്തെങ്കിലും പാരിതോഷികം നൽകൽ നിർബന്ധമല്ലെന്നും പറയുന്നു. ഈ വ്യാഖ്യാനത്തിലെ 'ജീവനാംശ'മെന്നതിനെ പൊക്കിക്കാട്ടി, അത് ഇദ്ദഃ കാലത്തിൽ പരിമിതമാണെന്ന വസ്തുത സൗകര്യപൂർവം വിസ്മരിച്ചുകൊണ്ട്, സ്ത്രീ പുനർവിവാഹിതയാവുന്നതുവരെയോ മരിക്കുന്നതുവരെയോ ജീവനാംശം നൽകാൻ 2:241ൽ ക്വുർആൻ കൽപിച്ചിരിക്കുന്നുവെന്ന് ചില തൽപരകക്ഷികൾ ഈയിടെയായി തട്ടി വിടാറുണ്ട്. സത്യത്തിൽ 2:241ന്റെ വ്യാഖ്യാനമായി ഒരൊറ്റ ക്വുർആൻ വ്യാഖ്യാതാവും അങ്ങനെ പറഞ്ഞതായി അറിയില്ല. ഇപ്പോൾ ആ വിധത്തിൽ ഈ ആയത്തിനെ ദുർവ്യാഖ്യാനം ചെയ്യാൻ ശ്രമിക്കുന്നവർ പോലും നേരത്തെ പ്രസിദ്ധീകരിച്ച സ്വന്തം ക്വുർആൻ വ്യാഖ്യാനത്തിൽ 'മത്താഅ്' എന്നതിന് മരണം വരെയോ പുനർവിവാഹംവരെയോ ഉള്ള ജീവനാംശമെന്ന് വ്യാഖ്യാനിച്ചില്ലെന്നത് ശ്രദ്ധേയമാണ്.***

***ഈ നൂതന വ്യാഖ്യാനത്തിന്റെ സാഹചര്യവും പ്രചോദനവും ഇവിടെ പ്രസക്തമാണ്. ജാതിമതഭേദമന്യെ ഇന്ത്യയിലെ എല്ലാ ജനവിഭാഗങ്ങൾക്കും ബാധകമായ പൊതു സിവിൽകോഡുണ്ടാവണമെന്ന് പലരും ആഗ്രഹിക്കുന്നു. ദുരുദ്ദേശ്യമില്ലാത്ത അപൂർവം ചിലരക്കൂട്ടത്തിലുണ്ടെങ്കിലും സാർവ്വത്രികമായ ഹൈന്ദവവൽകൃത സംസ്കാരമാണ് അധിക പേരുടെയും മനസ്സിലിരുപ്പ്. തുറന്നടിക്കുന്നവരും കുറവല്ല. ഈ നീക്കത്തിൽ പ്രധാന പ്രതികൂലികൾ മുസ്‌ലിംകളാണെന്നത് എല്ലാവർക്കുമ***

*റിയാം. വിവാഹം, വിവാഹമോചനം, പിന്തുടർച്ചാവകാശം തുടങ്ങിയ കുടുംബ സംബ ന്ധമായ കാര്യങ്ങൾ ദൈവദത്തമായ ഒരു നിയമ സംഹിത (ശരീഅത്ത്)യനുസരിച്ച് നിർവഹിക്കാൻ മുസ്‌ലിംകൾ മതപരമായി ബാദ്ധ്യസ്ഥരാണ്. അതിൽ നിന്ന് ഒഴിഞ്ഞു നിൽക്കുക സാദ്ധ്യമല്ല. അതുകൊണ്ടുതന്നെയാണ് ബ്രിട്ടീഷ് ഭരണകർത്താക്കൾ പോലും മുസ്‌ലിംകൾക്ക് പ്രത്യേക വ്യക്തിനിയമമനുവദിച്ചതും.*

*1973ൽ ക്രിമിനൽ നടപടിക്രമങ്ങളിൽ ഭേദഗതി വരുത്തിയപ്പോൾ ഭർത്താവ് ഭാര്യക്ക് ചെലവിന് കൊടുക്കണമെന്ന നിയമത്തിലെ 'ഭാര്യ'യുടെ നിർവ്വചനത്തിൽ 'വിവാഹമോ ചനം നേടുകയോ വിവാഹമോചനം ചെയ്യപ്പെടുകയോ ചെയ്തിട്ട് പുനർവിവാഹം ചെയ്യ പ്പെടാത്ത സ്ത്രീ' എന്നുകൂടി കൂട്ടിച്ചേർത്തു. ഇത് സംബന്ധമായി പാർലമെന്റിൽ നടന്ന ചർച്ചയിൽ മുസ്‌ലിം മെമ്പർമാർ ഭേദഗതിയെ ശക്തിയായി എതിർക്കുകയും തൽഫല മായി മുസ്‌ലിംകളെ ഭേദഗതിയുടെ പരിധിയിൽ നിന്നൊഴിവാക്കാനുള്ള ഭേദഗതി വരു ത്തുകയും ചെയ്തു. അങ്ങനെ വിവാഹമുക്തയായ സ്ത്രീക്ക് പുനർവിവാഹം വരെ, അല്ലെങ്കിൽ മരണം വരെ മുൻഭർത്താവ് ജീവനാംശം നൽകണമെന്ന നിയമത്തിൽ നിന്ന് മുസ്‌ലിംകൾ വാസ്തവത്തിൽ ഒഴിവായിരുന്നുവെങ്കിലും ചില ജഡ്ജിമാർ മുസ്‌ലിം കൾക്കും പ്രസ്തുത നിയമം ബാധകമാക്കിക്കൊണ്ട് വിധിക്കുകയുണ്ടായി.*

*ഇൻഡോറിലെ ഷാബാനുബീഗത്തിന് മുൻഭർത്താവ് അഡ്വ:മുഹമ്മദ് അഹ്മദ്ഖാൻ ചെലവിന് കൊടുക്കണമെന്ന് മദ്ധ്യപ്രദേശിലെ കീഴ്ക്കോടതിയും ഹൈക്കോടതിയും വിധിച്ചു. ഇതിനെതിരിൽ ഖാൻ സുപ്രിം കോടതിയിൽ പോയി. ചീഫ് ജസ്റ്റീസടക്കം അഞ്ച് ജഡ്ജിമാരടങ്ങുന്ന ഭരണഘടനാ ബെഞ്ച് ഖാനെതിരിൽ വിധിയെഴുതി. ദേശീ യോൽഗ്രഥനത്തിന് ഏക സിവിൽകോഡിന്റെ ആവശ്യകത വിധിയിൽ ഊന്നിപ്പറ ഞ്ഞു. ക്വുർആൻ 2:241ൽ കൽപിച്ച 'മത്താഅ്' കൊണ്ടുദ്ദേശ്യം വിവാഹമോചിതക്ക് മരണം വരെ, അല്ലെങ്കിൽ പുനർവിവാഹം വരെ ചെലവിന് കൊടുക്കുകയാണെന്നും പ്രസ്താവിച്ചു. യുസുഫ് അലി തന്റെ ക്വുർആൻ പരിഭാഷയിൽ ഇവിടെ 'മത്താഇ'ന് Maintenance അഥവാ ജീവനാംശം എന്നാണ് അർത്ഥ കൊടുത്തിട്ടുള്ളതെന്ന് പ്രത്യേകം ചൂണ്ടിക്കാണിച്ചു. (മുൻ മുഫസ്സിറുകളിൽ ചിലർ വ്യാഖ്യാനിച്ചപോലെ ഇദ്ദഃ കാലത്തിലെ ജീവനാംശത്തിനുപരി ആജീവനാന്ത ജീവനാംശമാണ് യൂസുഫ് അലി ഉദ്ദേശിച്ചതെന്ന് പറയുവാൻ യാതൊരു ന്യായവും കാണുന്നില്ല.)*

*ഈ വിധിക്കെതിരെ ദീനി താൽപര്യമുള്ള മുസ്‌ലിം സംഘടനകളും നേതാക്കളും യോജിച്ചു ശബ്ദമുയർത്തി. ശരീഅത്തിന്റെ സംരക്ഷണത്തിന് സമാധാനപൂർവമായ സമരമുറകൾ കൈകൊണ്ടു. (അല്ലാഹുവിന്റെ അനുഗ്രഹത്താൽ മുസ്‌ലിംകൾ ലക്ഷ്യം നേടി. മുസ്‌ലിംകളുടെ കാര്യത്തിൽ പാർലമെന്റ് പ്രത്യേക നിയമം പാസ്സാക്കി) ഈ ഘട്ടത്തിൽ ഇസ്‌ലാമിന്റെ വിരോധികൾ ശരീഅത്തിനെ പഴഞ്ചൻ കാട്ടാള നിയമമായി നാടുനീളെ അപലപിച്ചു നടന്നു. വിവാഹമുക്തയായ മുസ്‌ലിം സ്ത്രീക്ക് വേണ്ടി അവർ മുതലകണ്ണീർ വാർത്തു. ഇതെല്ലാമായപ്പോൾ, ഇസ്‌ലാം പഴഞ്ചനായിപ്പോകരുതല്ലോ, ആധുനിക കാഴ്ചപ്പാടുകൾ ഉൾക്കൊള്ളാവുന്നതാവണമല്ലോ എന്നതിൽ തൽപര രായ ചിലർ സുപ്രീം കോടതിയുടെ ചുവടുപിടിച്ച് 2:241ലെ 'മത്താഅ്'ന് നൂതന വ്യാഖ്യാനം നൽകുകയാണുണ്ടായത്. മുൻഭർത്താവിന്റെ ഓശാരംപറ്റി എന്നെന്നും ജീവിതം കഴിച്ചുകൂട്ടുവാൻ മാത്രം അന്തസ്സും അഭിമാനവുമില്ലാത്തവളായി സ്ത്രീയെ ഇസ്‌ലാം തരം താഴ്ത്തീട്ടില്ലെന്നതാണ് വസ്തുത. >>>>*

كَذَٰلِكَ يُبَيِّنُ ٱللَّهُ لَكُمْ ءَايَٰتِهِۦ لَعَلَّكُمْ تَعْقِلُونَ ﴿٢٤٢﴾

《242》 **അപ്രകാരം, അല്ലാഹു അവന്റെ 'ആയത്തു' [ലക്ഷ്യം]കൾ നിങ്ങൾക്ക് വിവരിച്ചു തരുന്നു; നിങ്ങൾ ബുദ്ധി കൊടു(ത്തു മനസ്സിലാ)ക്കുവാൻ വേണ്ടി.**

《242》 كَذَٰلِكَ അതുപോലെ يُبَيِّنُ ٱللَّهُ അല്ലാഹു വിവരിക്കുന്നു لَكُمْ നിങ്ങൾക്ക് آيَاتِهِ അവന്റെ ആയത്ത് (വചനം- ലക്ഷ്യം- ദൃഷ്ടാന്തം)കളെ لَعَلَّكُمْ നിങ്ങൾ ആകുവാൻ വേണ്ടി, ആയേക്കാം تَعْقِلُونَ നിങ്ങൾ ബുദ്ധി കൊടുക്കും, മനസ്സിലാക്കുന്ന(വർ)

വളരെ അർത്ഥവത്തായ ഒരു ഉപദേശമാണിത്. അല്ലാഹു വിവരിച്ചുതരുന്ന നിയമങ്ങളും അവയുടെ ഉദ്ദേശ്യലക്ഷ്യങ്ങളും യഥാവിധി പാലിക്കുന്നതാണ് ബുദ്ധിപൂർവമായിട്ടുള്ളത്. എന്തെങ്കിലും ഒഴിവുകഴിവുകളോ, യുക്തിന്യായങ്ങളോ, സ്വാർത്ഥതാൽപര്യങ്ങളോ നിമിത്തം അവയിൽ നിന്ന് ഒഴിഞ്ഞുമാറാൻ ശ്രമിക്കുന്നത് ബുദ്ധിഹീനതയാണ്. അങ്ങനെയുള്ളവർക്ക് ഈ വിവരണങ്ങളൊന്നും ഫലപ്രദമാകയില്ല. നിങ്ങളുടെ ഐഹികവും പാരത്രികവുമായ ഗുണത്തിനുവേണ്ടിയാണ് ഇങ്ങനെയൊക്കെ വിശദീകരിച്ചുതരുന്നതെന്ന് ബുദ്ധികൊടുത്ത് ചിന്തിച്ചാൽ നിങ്ങൾക്കുതന്നെ മനസ്സിലാവും. എന്നൊക്കെയുള്ള സൂചനകൾ ഈ വാക്യത്തിൽ കാണാം. والله الموفق والمعين

## വിഭാഗം - 32

അനുഷ്ഠാനപരമായ പല നിയമങ്ങളും തത്വോപദേശങ്ങളും വിവരിച്ചശേഷം, സത്യവിശ്വാസികൾക്ക് ത്യാഗസന്നദ്ധതയും, സമരവീര്യവും വർദ്ധിപ്പിക്കുവാനുതകുന്ന ചില ചരിത്രപാഠങ്ങളാണ് തുടർന്നുള്ള വചനങ്ങളിൽ വിവരിക്കുന്നത്. ഈ പംക്തിയിൽ രണ്ട് സംഭവങ്ങൾ അല്ലാഹു വിവരിക്കുന്നുണ്ട്. أَلَمْ تَرَ (കണ്ടില്ലേ!) എന്ന് പറഞ്ഞു ശ്രോതാക്കളുടെ ശ്രദ്ധയെ തട്ടിയുണർത്തിക്കൊണ്ടാണത് രണ്ടും ആരംഭിക്കുന്നത്. ഒന്നാമത്തെത് അതിലെ കഥാപാത്രങ്ങൾ ആരാണെന്ന് വ്യക്തമാക്കാതെ, സംഭവത്തിലെ മർമപ്രധാനമായ ഭാഗം മാത്രം ഉദ്ധരിച്ചുകൊണ്ട് സംക്ഷിപ്ത രൂപത്തിലും, രണ്ടാമത്തേത് ഏറെക്കുറെ വിശദമായ രൂപത്തിലുമാണുള്ളത്. അല്ലാഹു പറയുന്നു:-

۞ أَلَمْ تَرَ إِلَى ٱلَّذِينَ خَرَجُوا۟ مِن دِيَٰرِهِمْ وَهُمْ أُلُوفٌ حَذَرَ ٱلْمَوْتِ

《243》 **നീ കണ്ടില്ലേ, യാതൊരു കൂട്ടരെ?! അവർ ആയിരങ്ങൾ ഉണ്ടായിട്ടും മരണഭയത്താൽ തങ്ങളുടെ ഭവനങ്ങളിൽ നിന്ന് അവർ പുറത്തു പോയി.**

***<<< 'മതാഅ്' എന്തായിരിക്കണം, എത്ര വേണമെന്നതിനെ സംബന്ധിച്ച് പ്രത്യേക നിയമമില്ല. മഹ്ർ എത്രയെന്ന് നിശ്ചയിക്കാതെ സ്പർശനത്തിന് മുമ്പ് വിവാഹമോചനം ചെയ്താലുള്ള 'മതാഅ്'നെപ്പറ്റി 236-ാം വചനത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. അവിടെ നൽകിയ വിശദീകരണം ഇവിടെയും പ്രസക്തമാണ്. -പ്രസാ:***

| | |
|---|---|
| فَقَالَ لَهُمُ ٱللَّهُ مُوتُوا۟ ثُمَّ أَحْيَـٰهُمْ ۚ إِنَّ ٱللَّهَ لَذُو فَضْلٍ عَلَى ٱلنَّاسِ وَلَـٰكِنَّ أَكْثَرَ ٱلنَّاسِ لَا يَشْكُرُونَ ﴿٢٤٣﴾ | **എന്നിട്ട് അവരോട് അല്ലാഹു പറഞ്ഞു: 'നിങ്ങള്‍ മരണമടയുവിന്‍;' പിന്നെ, അവന്‍ അവരെ ജീവിപ്പിച്ചു. [ഇങ്ങനെയുള്ള ഒരു കൂട്ടരെ കണ്ടില്ലേ?!] നിശ്ചയമായും, അല്ലാഹു മനുഷ്യരുടെ മേല്‍ ഔദാര്യം (അഥവാ അനുഗ്രഹം) ഉള്ളവന്‍ തന്നെയാകുന്നു. എങ്കിലും, മനുഷ്യരില്‍ അധികമാളുകളും നന്ദി ചെയ്യുന്നില്ല.** |

﴾243﴿ أَلَمْ تَرَ നീ കണ്ടില്ലേ, നോക്കുന്നില്ലേ إِلَى الَّذِينَ യാതൊരു കൂട്ടരെ خَرَجُوا അവര്‍ പുറപ്പെട്ടു, പുറത്തുപോയി مِن دِيَارِهِمْ അവരുടെ വസതികളില്‍ നിന്ന് وَهُمْ أُلُوفٌ അവര്‍ ആയിരങ്ങളുണ്ടായിട്ടും حَذَرَ ഭയന്ന്, കാത്തുകൊണ്ട് الْمَوْتِ മരണത്തെ فَقَالَ لَهُمُ എന്നിട്ട് (അപ്പോള്‍) അവരോട് പറഞ്ഞു اللَّهُ അല്ലാഹു مُوتُوا നിങ്ങള്‍ മരണപ്പെടുവിന്‍ ثُمَّ പിന്നീട് أَحْيَاهُمْ അവരെ അവന്‍ ജീവിപ്പിച്ചു إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَذُو فَضْلٍ ദയവ് (അനുഗ്രഹം- ഔദാര്യം) ഉള്ളവന്‍ തന്നെ عَلَى النَّاسِ മനുഷ്യരുടെ മേല്‍ وَلَـٰكِنَّ എങ്കിലും أَكْثَرَ النَّاسِ മനുഷ്യരില്‍ അധികവും لَا يَشْكُرُونَ നന്ദി ചെയ്യുന്നില്ല.

ഈ സംഭവത്തെക്കുറിച്ച് ഒന്നിലധികം രിവായത്തുകള്‍ തഫ്‌സീര്‍ ഗ്രന്ഥങ്ങളില്‍ സ്ഥലം പിടിച്ചുകാണാം. ഒന്നും സ്വീകരിക്കത്തക്കവിധം ബലവത്തല്ല. ആകയാല്‍, അവയെ ഉദ്ധരിച്ചു ദീര്‍ഘിപ്പിക്കുവാനും, അവയെ അടിസ്ഥാനമാക്കി ഒരു വിശദീകരണം നല്‍കുവാനും നാം തുനിയുന്നില്ല. സംഭവത്തില്‍ നിന്ന് പഠിക്കേണ്ടുന്ന പാഠം പഠിക്കുവാന്‍ അതിന്റെ ആവശ്യവുമില്ല. ഉണ്ടായിരുന്നെങ്കില്‍ അല്ലാഹു തന്നെ അതിന് വേണ്ടുന്ന വിശദീകരണം നല്‍കുമായിരുന്നു. അതുകൊണ്ട് അല്ലാഹു ചുരുക്കിപ്പറഞ്ഞ അതേരൂപം കൊണ്ട് നമുക്കും മതിയാക്കാം. ആയിരക്കണക്കിലുള്ള ഒരു ജനത മരണത്തെ ഭയന്ന് തങ്ങളുടെ വാസസ്ഥലം വിട്ട് ഓടിപ്പോയി. ഭയത്തിന് കാരണം ശത്രുക്കളോ, ചില രിവായത്തുകളില്‍ കാണാവുന്നതുപോലെ, മാരകമായ ഏതെങ്കിലും പകര്‍ച്ചവ്യാധിയോ ആയിരിക്കാം. الله اعلم അല്ലാഹുവിന്റെ മാര്‍ഗത്തില്‍ മരണഭയവും, ധൈര്യക്ഷയവും കൂടാതെ സമരം ചെയ്യുവാനുള്ള പ്രചോദനവും പ്രോല്‍സാഹനവും നല്‍കലാണ് ഈ സംഭവം ഉദ്ധരിച്ചത് കൊണ്ട് ഉദ്ദേശ്യമെന്ന് അടുത്ത വചനത്തില്‍നിന്ന് മനസ്സിലാക്കാവുന്നതാണ്. ആ സ്ഥിതിക്ക് ഈ ജനതയുടെ ഭയം അവരുടെ ശത്രുക്കളെക്കുറിച്ചായിരുന്നുവെന്ന് അനുമാനിക്കുവാന്‍ ന്യായമുണ്ട്. ഏതായാലും മരണഭയം നിമിത്തമുള്ള അവരുടെ ഓടിപ്പോക്കുകൊണ്ട് ഫലമുണ്ടായില്ല. അല്ലാഹു അവരോട് മരണമടയുവാന്‍ കല്‍പിച്ചു. അതെ, അവര്‍ മരണമടയുകതന്നെ ചെയ്തു. മരണം ഒറ്റയടിയായിരുന്നുവോ, ക്രമേണയായിരുന്നുവോ? ശത്രുക്കളുടെ കൈക്കോ, രോഗം നിമിത്തമോ ആയിരുന്നുവോ? അല്ലാഹുവിനറിയാം. ഒന്നും തിട്ടപ്പെടുത്തിപ്പറഞ്ഞുകൂടാ.

അതുപോലെത്തന്നെ, അല്ലാഹു ജീവിപ്പിച്ചു എന്ന് പറഞ്ഞതിന്റെ യഥാര്‍ത്ഥ താല്‍പ

ര്യവും നമുക്കറിഞ്ഞുകൂടാ. ചില രിവായത്തുകളിൽ പറയുന്നതുപോലെ, ഏതെങ്കിലും പ്രവാചകന്റെ പ്രാർത്ഥനയെ തുടർന്നോ മറ്റോ ഒരിക്കൽ പെട്ടെന്ന് അങ്ങനെ ഉണ്ടായിക്കൂടെന്നില്ല. അത് അല്ലാഹുവിന്റെ കഴിവിൽ പെട്ടതാണല്ലോ. ചിലർ അഭിപ്രായപ്പെടുന്നതുപോലെ, മരണപ്പെട്ട തലമുറക്കുശേഷം, കൂടുതൽ മനോവീര്യവും ദൃഢവിശ്വാസവുമുള്ള ഒരു പിൻതലമുറ അവരുടെ ശേഷം രംഗത്ത് വന്ന് ആ സമുദായം പുനരുദ്ധരിച്ചു എന്ന അലങ്കാരാർത്ഥത്തിലുള്ള ഒരു വാക്കാണതെന്നും വരാം. യഥാർത്ഥം നമുക്ക് അല്ലാഹുവിലേക്ക് വിടാം. അതാണ് സുരക്ഷിതമായ മാർഗം.

ഏതായാലും, സംഭവത്തിൽനിന്ന് ലഭിക്കുവാനുള്ള ഗുണപാഠം വ്യക്തമാണ്. ജീവിതവും മരണവുമൊക്കെ അല്ലാഹു കണക്കാക്കുന്നതും, അവന്റെ നിയന്ത്രണത്തിലുള്ളതുമാകുന്നു. യുദ്ധമോ, മറ്റു പരീക്ഷണ ഘട്ടങ്ങളോ നേരിടുമ്പോൾ ഭീരുത്വവും, വെപ്രാളവും കാട്ടി ഓടിരക്ഷപ്പെടുന്നതുകൊണ്ട് കാര്യമില്ല. അങ്ങനെയുള്ള ഘട്ടങ്ങൾ നേരിടുമ്പോൾ, എല്ലാം അല്ലാഹുവിൽ അർപ്പിച്ചും, അവന്റെ വിധിയിൽ തൃപ്തിപ്പെട്ടും കൊണ്ട് ധൈര്യസമേതം ഉറച്ചുനിൽക്കുകയാണ് വേണ്ടത്. അങ്ങനെ ചെയ്യുമ്പോൾ, അവന്റെ പക്കൽനിന്നുള്ള സഹായവും ഔദാര്യവും ലഭിക്കുകയും, വിജയം കൈവരുകയും ചെയ്യും. വിഷമാവസ്ഥയിൽ ത്യാഗത്തിന് തയ്യാറില്ലാതെ ഭീരുത്വം അവലംബിച്ച് പിൻമാറി പിന്നോക്കം പോകുന്നത് അല്ലാഹുവിനോട് ചെയ്യുന്ന നന്ദികേടുകൂടിയാണ്. എന്നിങ്ങനെയുള്ള കാര്യങ്ങളാണ് ഇതിൽനിന്ന് പഠിക്കുവാനുള്ള പാഠങ്ങൾ. ശത്രുക്കളുമായി നേരിടുന്നതിൽ ഭീരുത്വം നിമിത്തം ഓടിപ്പോകുന്നതിനെ ക്വുർആനിലും (8:16) ഹദീഥുകളിലും വിരോധിച്ചിട്ടുള്ളതാണല്ലോ. വിഷൂചിക മുതലായ പകർച്ചവ്യാധികളുടെ നാട്ടിലേക്ക് പോകരുതെന്നും, അവ ഒരു നാട്ടിൽ സംഭവിച്ചാൽ അവിടെനിന്ന് ഓടിപ്പോകരുതെന്നും നബി ﷺ പ്രസ്താവിച്ചിട്ടുണ്ട്. (ബു; മു.) ഇതെല്ലാം ഈ തത്വത്തിന്റെ അടിസ്ഥാനത്തിലുള്ളതാണ്. അല്ലാഹു തുടർന്നു പറയുന്നു:-

وَقَـٰتِلُواْ فِي سَبِيلِ ٱللَّهِ وَٱعْلَمُوٓاْ أَنَّ ٱللَّهَ سَمِيعٌ عَلِيمٌ ﴿٢٤٤﴾

**﴾244﴿ നിങ്ങൾ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യുകയും, അല്ലാഹു (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമാണെന്ന് അറിഞ്ഞുകൊള്ളുകയും ചെയ്യുവിൻ**

---

﴾244﴿ وَقَاتِلُوا നിങ്ങൾ യുദ്ധം ചെയ്യുവിൻ فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുക أَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്ന് سَمِيعٌ കേൾക്കുന്നവൻ عَلِيمٌ അറിയുന്നവൻ

---

ആപൽഘട്ടത്തിൽ വെപ്രാളം പൂണ്ട് ഓടിപ്പോകുന്നത് കൊണ്ട് അല്ലാഹുവിന്റെ വിധിയെ തടുക്കുവാൻ കഴിയാത്തതുപോലെത്തന്നെ, അവന്റെ മാർഗത്തിൽ യുദ്ധത്തിന് തയ്യാറാകാതെ ഒഴിഞ്ഞുമാറുകയോ യുദ്ധവേളയിൽ പിൻതിരിഞ്ഞോടുകയോ ചെയ്തിട്ടും ഫലമുണ്ടാകാനില്ല. സംഭവിക്കേണ്ടത് സംഭവിക്കുക തന്നെ ചെയ്യും. أَيْنَمَا تَكُونُوا يُدْرِككُّمُ الْمَوْتُ وَلَوْ كُنتُمْ فِي بُرُوجٍ مُّشَيَّدَةٍ (നിങ്ങൾ എവിടെയായിരുന്നാലും മരണം നിങ്ങളെ പ്രാപിക്കും. നിങ്ങൾ ഉന്നത സൗധങ്ങളിലായിരുന്നാലും ശരി. (4:78.) യുദ്ധത്തിൽ പങ്കെടുക്കുന്നത് കൊണ്ട് മരണം നേരത്തേ സമീപിക്കുകയില്ലെന്നു

ള്ളതിന് ഒരു തെളിവാണ് മുസ്‌ലിം സൈന്യനേതാക്കളിൽ അഗ്രഗണ്യനും 'സൈഫു ല്ലാഹി' (അല്ലാഹുവിന്റെ വാൾ) എന്നറിയപ്പെടുന്ന മഹാനുമായ ഖാലിദുബ്നുൽവലീദ് (റ). അദ്ദേഹം മരണാസന്നനായ സമയത്ത് വ്യസനപൂർവം പറയുകയാണ്: ഞാൻ ഇത്ര യിത്ര യുദ്ധങ്ങളിൽ പങ്കെടുത്തിട്ടുണ്ട്. എന്റെ ഏതൊരു അവയവത്തിലും അമ്പോ, വെട്ടോ, കുത്തോ ഏറ്റ് മുറിവ് പറ്റാത്തതില്ല. എന്നിട്ടും ഞാനിതാ വിരിപ്പിൽകിടന്ന് ഒട്ടകം ചാ കുംപോലെ മരണമടയേണ്ടിയിരിക്കുന്നു. ഭീരുക്കളുടെ കണ്ണുകൾ ഉറങ്ങാതിരിക്കട്ടെ! അല്ലാ ഹുവിന്റെ മാർഗത്തിൽ ദേഹംകൊണ്ട് യുദ്ധം ചെയ്താൽ മാത്രം പോരാ, അതിൽ ധനം ചിലവഴിക്കുക കൂടി വേണ്ടതുണ്ടെന്ന് സൂചിപ്പിച്ചുകൊണ്ട് അല്ലാഹു ചോദിക്കുന്നു:-

مَّن ذَا ٱلَّذِى يُقْرِضُ ٱللَّهَ قَرْضًا حَسَنًا فَيُضَـٰعِفَهُۥ لَهُۥٓ أَضْعَافًا كَثِيرَةً

**﴿245﴾ ആരുണ്ട് അല്ലാഹുവിന് നല്ല കടമായി കടംകൊടുക്കുന്നവൻ?! എന്നാലവന്ന് അതിനെ വളരെ ഇരട്ടി കളായി ഇരട്ടിച്ചു അവൻ കൊടുക്കു ന്നതാണ്.**

وَٱللَّهُ يَقْبِضُ وَيَبْصُۜطُ وَإِلَيْهِ تُرْجَعُونَ ﴿٢٤٥﴾

**അല്ലാഹു (ചുരുക്കി) പിടിക്കുക യും, നീട്ടിക്കൊടുക്കുകയും ചെയ്യുന്നു; അവങ്കലേക്കുതന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.**

---

﴿245﴾ مَنْ ذَا ആരുണ്ട്, ഇങ്ങനെയുള്ളവൻ ആരാണ് الَّذِي يُقْرِضُ കടം കൊടു ക്കുന്നവൻ اللَّهَ അല്ലാഹുവിന് قَرْضًا കടം حَسَنًا നല്ലതായ فَيُضَاعِفَهُ എന്നാൽ അവൻ അതിനെ ഇരട്ടിയായിക്കൊടുക്കും لَهُ അവന് أَضْعَافًا ഇരട്ടികൾ كَثِيرَةً വള രെ, അധികം وَاللَّهُ അല്ലാഹു يَقْبِضُ പിടിക്കുന്നു, ചുരുക്കി എടുക്കും وَيَبْسُطُ നീട്ടു കയും ചെയ്യുന്നു, പരത്തുകയും ചെയ്യും وَإِلَيْهِ അവങ്കലേക്കുതന്നെ تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു.

---

'അല്ലാഹുവിന് കടം കൊടുക്കുക' എന്നും 'നല്ല കടം' എന്നും പറഞ്ഞതിന്റെ ഉദ്ദേ ശ്യത്തെപ്പറ്റി സൂറത്ത്: ഹദീദ് 11 ന്റെ വ്യാഖ്യാനത്തിൽ കൂടുതൽ കാണുക. പൂർണമന സ്സോടും, അല്ലാഹുവിന്റെ പ്രതിഫലം മോഹിച്ചും നൽകുന്ന ഏത് സംഭാവനയും, ദാന ധർമങ്ങളും അല്ലാഹു സ്വീകരിക്കും. ഒന്നും ഒഴിവാകാതെ എല്ലാം അവൻ കണക്കുവെ ക്കുകയും, അതിനെ വളർത്തി അഭിവൃദ്ധിപ്പെടുത്തിക്കൊണ്ടിരിക്കുകയും ചെയ്യും. അവ സാനം ധാരാളക്കണക്കിൽ ഇരട്ടിപ്പിച്ചുകൊണ്ട് ധാരാളക്കണക്കിൽ പ്രതിഫലം നൽകു കയും ചെയ്യും. എന്ന് സാരം. ഈ വചനം അവതരിച്ചപ്പോൾ, അൻസ്വാറുകളിൽപ്പെട്ട അബുദ്ദഹ്ദാഹ് ( أَبُو الدَحْدَاح – رضـ ) അദ്ദേഹത്തിനുണ്ടായിരുന്ന ഏകസ്വത്തും അറു നൂറ് ഈത്തപ്പനകൾ ഉൾക്കൊള്ളുന്നതുമായ ഒരു തോട്ടം 'ഞാനിതാ അല്ലാഹുവിന് കടം കൊടുക്കുന്നു' എന്ന് പറഞ്ഞുകൊണ്ട് അത് നബിﷺയെ ഏൽപിച്ചു കൊടുക്കുക യുണ്ടായെന്ന് ഇബ്നു അബീഹാതിമും (റ) മറ്റും ഉദ്ധരിച്ചിരിക്കുന്നു.

നല്ല വിഷയത്തിൽ ധനം ചിലവഴിക്കുവാൻ മടിക്കേണ്ടതില്ല. ധനവും ഉപജീവനമാർഗ

വുമൊക്കെ കൊടുക്കുന്നതും, എടുക്കുന്നതും, അത് വിശാലമാക്കുന്നതും, കുടുസ്സാക്കുന്നതും അല്ലാഹുവാണ്. അവസാനം എല്ലാവരും അവങ്കലേക്ക് തന്നെ മടങ്ങിച്ചെല്ലുകയും ചെയ്യും. അപ്പോൾ, ചിലവഴിച്ചതിന്റെ ലാഭവും, ചിലവഴിക്കാത്തതിന്റെ നഷ്ടവും അവിടെവെച്ച് അനുഭവപ്പെടും. എന്നൊക്കെയാണ് അവസാനത്തെ വാക്യങ്ങളിൽ ഓർമിപ്പിക്കുന്നത്.

أَلَمْ تَرَ إِلَى ٱلْمَلَإِ مِنۢ بَنِىٓ إِسْرَٰٓءِيلَ مِنۢ بَعْدِ مُوسَىٰٓ إِذْ قَالُوا۟ لِنَبِىٍّ لَّهُمُ ٱبْعَثْ لَنَا مَلِكًا نُّقَٰتِلْ فِى سَبِيلِ ٱللَّهِ ۖ قَالَ هَلْ عَسَيْتُمْ إِن كُتِبَ عَلَيْكُمُ ٱلْقِتَالُ أَلَّا تُقَٰتِلُوا۟ ۖ

**《246》 നീ കണ്ടില്ലേ, മൂസായുടെ (കാല)ശേഷം ഇസ്റാഈൽ സന്തതികളിൽ നിന്നുള്ള പ്രധാനികളെ?!- അതായത്, അവർ അവരുടെ ഒരു പ്രവാചകനോട് പറഞ്ഞ സന്ദർഭം: 'താങ്കൾ ഞങ്ങൾക്ക് ഒരു രാജാവിനെ നിയോഗിച്ചു തരണം- ഞങ്ങൾ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്തുകൊള്ളാം.' അദ്ദേഹം പറഞ്ഞു; 'നിങ്ങളുടെ മേൽ യുദ്ധം നിയമിക്കപ്പെടുന്ന പക്ഷം, നിങ്ങൾ യുദ്ധം ചെയ്യാതിരുന്നേക്കുമോ?'**

قَالُوا۟ وَمَا لَنَآ أَلَّا نُقَٰتِلَ فِى سَبِيلِ ٱللَّهِ وَقَدْ أُخْرِجْنَا مِن دِيَٰرِنَا وَأَبْنَآئِنَا ۖ

**അവർ പറഞ്ഞു: 'ഞങ്ങൾക്കെന്താണ്, ഞങ്ങൾ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യാതിരിക്കുവാൻ (കാരണമുള്ളത്)? ഞങ്ങളുടെ ഭവനങ്ങളിൽനിന്നും, മക്കളിൽനിന്നും ഞങ്ങൾ പുറത്താക്കപ്പെട്ടിട്ടുള്ള സ്ഥിതിക്ക്!'**

فَلَمَّا كُتِبَ عَلَيْهِمُ ٱلْقِتَالُ تَوَلَّوْا۟ إِلَّا قَلِيلًا مِّنْهُمْ ۗ وَٱللَّهُ عَلِيمٌۢ بِٱلظَّٰلِمِينَ ﴿٢٤٦﴾

**എന്നിട്ട്, അവരുടെമേൽ യുദ്ധം നിയമിക്കപ്പെട്ടാറെ, അവർ തിരിഞ്ഞു കളഞ്ഞു- അവരിൽ നിന്ന് അൽപം (ആളുകൾ) ഒഴികെ, അല്ലാഹു അക്രമകാരികളെപ്പറ്റി അറിയുന്നവനുമത്രെ.**

---

《246》 أَلَمْ تَرَ നീ കണ്ടില്ലേ, നോക്കുന്നില്ലേ إِلَى الْمَلَإِ പ്രധാനികളെ, സംഘത്തിലേക്ക് مِنۢ بَنِي إِسْرَائِيلَ ഇസ്റാഈല്യരിൽ നിന്നുള്ള مِنۢ بَعْدِ مُوسَىٰ മൂസായുടെ ശേഷം إِذْ قَالُوا അവർ പറഞ്ഞ സന്ദർഭം لِنَبِيٍّ لَّهُمُ അവരുടെ ഒരു നബിയോട് ابْعَثْ لَنَا നീ ഞങ്ങൾക്ക് നിയോഗിച്ചു തരുക مَلِكًا ഒരു രാജാവിനെ نُّقَاتِلْ ഞങ്ങൾ യുദ്ധം ചെയ്യാം فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ قَالَ അദ്ദേഹം പറഞ്ഞു

هَلْ عَسَيْتُمْ നിങ്ങൾ ആയേക്കുമോ إِنْ كُتِبَ നിയമിക്ക(വിധിക്ക)പ്പെട്ടാൽ عَلَيْكُمُ നിങ്ങളുടെ മേൽ, الْقِتَالُ യുദ്ധം أَلَّا تُقَاتِلُوا നിങ്ങൾ യുദ്ധം ചെയ്യാതിരിക്കുവാൻ قَالُوا അവർ പറഞ്ഞു وَمَا لَنَا ഞങ്ങൾക്കെന്താണ് أَلَّا نُقَاتِلَ ഞങ്ങൾ യുദ്ധം ചെയ്യാതിരിക്കുവാൻ فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ وَقَدْ أُخْرِجْنَا ഞങ്ങൾ പുറത്താക്കപ്പെട്ടിരിക്കെ مِن دِيَارِنَا ഞങ്ങളുടെ വസതികളിൽ നിന്ന് وَأَبْنَائِنَا ഞങ്ങളുടെ പുത്രൻമാരിൽ (മക്കളിൽ) നിന്നും فَلَمَّا كُتِبَ എന്നിട്ട് നിയമിക്ക (നിർബന്ധമാക്ക)പ്പെട്ടപ്പോൾ عَلَيْهِمُ അവരുടെ മേൽ الْقِتَالُ യുദ്ധം تَوَلَّوْا അവർ തിരിഞ്ഞുകളഞ്ഞു إِلَّا قَلِيلًا അൽപം ഒഴികെ مِّنْهُمْ അവരിൽ നിന്ന് وَاللَّهُ അല്ലാഹു, അല്ലാഹുവാകട്ടെ عَلِيمٌ അറിയുന്നവനാണ് بِالظَّالِمِينَ അക്രമികളെപ്പറ്റി

മുമ്പ് ചൂണ്ടിക്കാട്ടിയ രണ്ട് ചരിത്ര സംഭവങ്ങളിൽ രണ്ടാമത്തേതാണ് ഈ വചനത്തിലും തുടർന്നുള്ള ചില വചനങ്ങളിലും വിവരിക്കുന്നത്. മൂസാ നബി (അ)ക്കുശേഷം പല നൂറ്റാണ്ടുകൾ കഴിഞ്ഞു ദാവൂദ് നബി (അ)യുടെ ആദ്യകാലത്ത് സംഭവിച്ച ഒരു സംഭവമാണിത്. 'ഇസ്റാഈല്യരിൽ പ്രധാനികൾ തങ്ങളുടെ ഒരു പ്രവാചകനോട് പറഞ്ഞത് കണ്ടില്ലേ' എന്ന് പറഞ്ഞു സംഭവത്തിലേക്ക് അല്ലാഹു നമ്മുടെ ശ്രദ്ധ ക്ഷണിക്കുന്നു. الْمَلَاء (മലഉ്) എന്ന വാക്കിന് 'പ്രധാനികൾ, മുഖ്യൻമാർ, മൂപ്പൻമാർ, പ്രമാണികൾ' എന്നൊക്കെ അർത്ഥം പറയാം. ചിലപ്പോൾ 'ജനക്കൂട്ട'ത്തെ ഉദ്ദേശിച്ചും ഉപയോഗിക്കപ്പെടും. ബഹുവചനാർത്ഥത്തിലേ അത് ഉപയോഗിക്കുകയുള്ളൂ. ഇസ്റാഈല്യരിൽ വളരെയധികം പ്രവാചകൻമാർ ഉണ്ടായിട്ടുണ്ടല്ലോ. പ്രവാചകന്റെ പേര് പറയാതെ അവരിൽപെട്ട ഒരു പ്രവാചകൻ എന്നുമാത്രം പറഞ്ഞത്, സംഭവത്തിലെ ഗുണപാഠങ്ങൾ മനസ്സിലാക്കുവാൻ പ്രവാചകന്റെ പേരറിയണമെന്നില്ലാത്തതുകൊണ്ടായിരിക്കും. താഴെ കാണുന്ന വിവരങ്ങളിൽനിന്ന് അത് ശമവീൽ ( شَمَوِيل-او صَمُويل അഥവാ ശമുവേൽ) പ്രവാചകനായിരുന്നുവെന്ന് മനസ്സിലാകുന്നു. ബൈബ്ളിൽ ശമുവേൽ ഒന്നാം പുസ്തകത്തിൽ (*) ഈ ചരിത്രം വളരെ വിസ്തരിച്ചു പറഞ്ഞു കാണാം. ചില പ്രസ്താവനകളിൽ അത് ക്വുർആനുമായി യോജിക്കുന്നില്ല. ഈ വചനങ്ങളിലടങ്ങിയ പല പ്രസ്താവനകളുടെയും ഒരു വിശദീകരണം അതിൽ അടങ്ങിയിട്ടുമുണ്ട്. ക്വുർആൻ വ്യാഖ്യാതാക്കളുടെയും, ചില പ്രവാചക ചരിത്ര ഗ്രന്ഥകാരൻമാരുടെയും, ബൈബ്ളിന്റെയും പ്രസ്താവനകൾ മുമ്പിൽവെച്ച് പരിശോധിക്കുമ്പോൾ, സംഭവത്തിന്റെ പശ്ചാത്തലം ഇങ്ങനെ മനസ്സിലാക്കാവുന്നതാണ്:-

മൂസാ (അ)ന്റെ വിയോഗാനന്തരം, അദ്ദേഹത്തിന്റെ ശുശ്രൂഷകനായിരുന്ന യോശുവാ ( يوشع بن نون ) പ്രവാചകന്റെ നേതൃത്വത്തിൽ ഇസ്റാഈൽ ജനത ഫലസ്തീനിൽ പ്രവേശിച്ചശേഷം, അദ്ദേഹം അവരുടെ ഓരോ ഗോത്രത്തിനുമുള്ള വാസസ്ഥലം നിർണയിച്ചുകൊടുക്കുകയും, (**) അവരിൽ ന്യായാധിപൻമാരെ നിയമിച്ചുകൊടുക്കുകയും

*(*) ശമുവേൽ പ്രവാചകന്റെ ജനനം മുതൽ ദാവൂദ് (അ)ന്റെ മരണംവരെയാണിതിലെ ഉള്ളടക്കം.*

*(**) ഓരോ ഗോത്രത്തിനും ഫലസ്തീനിൽ ഭാഗിച്ചുകൊടുക്കപ്പെട്ട സ്ഥലം 2-ാം നമ്പർ ഭൂപടത്തിൽ കാണാം.*

ചെയ്തു. അദ്ദേഹത്തിന്റെ മരണംവരെ ഇസ്റാഈല്യർ അദ്ദേഹത്തിന്റെ നിയന്ത്രണത്തിലായിരുന്നു. മൂസാ (അ)ക്ക് ശേഷം നാലാം നൂറ്റാണ്ടിന്റെ മദ്ധ്യം വരെ അവരിൽ രാജാക്കളുണ്ടായിരുന്നില്ല. പ്രവാചകരുടെ നിർദ്ദേശങ്ങളനുസരിച്ച് ന്യായാധിപൻമാർ കാര്യങ്ങൾ നിയന്ത്രിച്ചുപോന്നു. പ്രവാചകൻമാർ അവർക്ക് മാർഗദർശനം നൽകിക്കൊണ്ടിരിക്കും. ചില സന്ദർഭങ്ങളിൽ പ്രവാചകൻതന്നെ ന്യായാധിപനുമായിരിക്കും. കാലക്രമേണ ബിംബാരാധനയും, ദൈവപ്രതിഷ്ഠകളും വരേയുള്ള ദുരാചാരങ്ങളും തോന്നിയവാസങ്ങളും ഇസ്റാഈല്യരിൽ പടർന്നുപിടിച്ചു. ഇക്കാലങ്ങളിൽ അമ്മോന്യർ, മിദ്യാനികൾ, ഫെലിസ്ത്യർ, മോവാബ്യർ മുതലായ അമാലികഃ ( **عمالقة** ) വർഗങ്ങളും, ഇസ്റാഈൽ വർഗവും തമ്മിൽ പല യുദ്ധങ്ങളും നടക്കുകയുണ്ടായി. നാലാം നൂറ്റാണ്ടിൽ ഫെലിസ്ത്യരുമായുണ്ടായ യുദ്ധത്തിൽ ഇസ്റാഈല്യർക്ക് ദാരുണമായ പരാജയം നേരിട്ടു. തങ്ങളുടെ വിജയവും രക്ഷയും ഉദ്ദേശിച്ചുകൊണ്ട് തങ്ങൾ ഒപ്പംകൊണ്ടുപോയിരുന്ന നിയമപെട്ടകം (*) എന്നറിയപ്പെടുന്ന 'താബൂത്തും' തൗറാത്തും ഫെലസ്ത്യർ പിടിച്ചെടുത്തുകൊണ്ടുപോയി. ഇതുമൂലം അവർ വമ്പിച്ച വിലാപത്തിലാകുകയും, അവരുടെ വീര്യവും ഗൗരവവും നശിക്കുകയും ചെയ്തു. ഇക്കാലത്ത് ഇസ്റാഈല്യരിൽ പ്രവാചകൻമാർ ഉണ്ടായിരുന്നില്ല. പ്രവാചക പാരമ്പര്യമുണ്ടായിരുന്ന കുടുംബത്തിലെ ഒരു സ്ത്രീ ഒരു ആൺകുട്ടിയെ പ്രസവിച്ചു. പ്രാർത്ഥനക്ക് ഉത്തരം കിട്ടി എന്ന അർത്ഥത്തിലാണത്രെ അതിന് ശെമുവേൽ (ശിംവീൽ) എന്ന് പേരിട്ടത്. അദ്ദേഹത്തിന് പിന്നീട് പ്രവാചകത്വം സിദ്ധിച്ചു. അദ്ദേഹം അവരുടെ പ്രവാചകനും, ന്യായാധിപനുമായിരുന്നു.

അദ്ദേഹത്തിന് വാർദ്ധക്യം പിടിപെട്ട അവസരത്തിലായിരുന്നു തങ്ങളെ നയിക്കുവാനും, യുദ്ധത്തിലും മറ്റും നേതൃത്വം നൽകുവാനും വേണ്ടി ഒരു രാജാവിനെ നിയോഗിച്ചുതരണമെന്ന് ഇസ്റാഈല്യർ ആ പ്രവാചകനോടാവശ്യപ്പെട്ടത്. ഒരു രാജാവ് നിലവിൽ വന്നാൽ അവരിലുണ്ടാകുന്ന പ്രതികരണവും സ്വഭാവവും ഇന്നമാതിരിയായിരിക്കുമെന്ന് അവരുമായി ഇടപഴകിയ ആ പ്രവാചകന് ഊഹിക്കാമല്ലോ. അങ്ങനെ, ഒരു രാജാവിനെ നിയോഗിച്ച് അദ്ദേഹത്തിന്റെ കീഴിൽ ശത്രുക്കളുമായി യുദ്ധം നടത്തേണ്ടി വരുമ്പോൾ നിങ്ങൾ പിൻമാറി അനുസരണക്കേട് കാണിച്ചേക്കുമോ? എന്ന് അദ്ദേഹം അവരോട് ചോദിച്ചു. ശത്രുക്കളുമായി യുദ്ധം നടത്തുവാൻ ഞങ്ങൾ സ്വയം തയ്യാറാകുമാറുള്ള കാരണങ്ങൾ ഞങ്ങൾക്കുണ്ടല്ലോ. ശത്രുക്കൾ ഞങ്ങൾക്ക് വരുത്തിത്തീർത്ത വിനകൾ കുറച്ചൊന്നുമല്ല. ഞങ്ങളെ നാട്ടിൽനിന്നും വീട്ടിൽ നിന്നും തുരത്തിവിടുക, ഞങ്ങളുടെ കുട്ടികളെ പിടിച്ചു ബന്ധനത്തിലാക്കുക മുതലായ പലതും അവർ ചെയ്തിരിക്കെ, ഒരു രാജാവിന്റെ നേതൃത്വം കൂടി ലഭിച്ചാൽ ഞങ്ങൾ എങ്ങനെ പിൻമാറും? എന്നായിരുന്നു അവരുടെ മറുപടി. അവസാനം സംഭവിച്ചത് മിക്കവാറും പ്രവാചകൻ സംശയി

***(*) ഈ പെട്ടകത്തെക്കുറിച്ചാണ് التَّابُوت (താബൂത്ത്) എന്ന് പറയുന്നത്. വേദപുസ്തക നിഘണ്ടു പറയുന്നു: 'ഇതിന് യഹോവയുടെ പെട്ടകം, വിശുദ്ധപെട്ടകം എന്നും മറ്റും പേരുണ്ട്. മരംകൊണ്ടുണ്ടാക്കി സ്വർണംകൊണ്ട് പൊതിഞ്ഞതാണിത്. അതിൽ ന്യായപ്രമാണപ്പലക (തൗറാത്ത് എഴുതിയ പലക)കൾ ഉണ്ടായിരുന്നു. ഇസ്റാഈല്യർ ഇതിനെ ഭക്തിബഹുമാനത്തോടെ സൂക്ഷിച്ചു കൂടെകൊണ്ടുനടന്നു. ഒടുവിൽ ശിലോ എന്ന ആരാധനാ സ്ഥലത്ത് പ്രതിഷ്ഠിച്ചു. ഇത് ഇരുന്ന സ്ഥാനങ്ങളിലൊക്കെയും യഹോവയുടെ സാന്നിദ്ധ്യമുണ്ടെന്ന് അവർ വിശ്വസിച്ചിരുന്നു. ശലോമോൻ രാജാവ് (സുലൈമാൻ നബി) ദൈവാലയത്തിൽ ഇതിനെ പ്രതിഷ്ഠിച്ച ശേഷമുള്ള ചരിത്രം ഒന്നും അറിയാൻ പാടില്ല.'***

ച്ചതുപോലെത്തന്നെ. അതാണ് അല്ലാഹു പറഞ്ഞത്; 'എന്നിട്ട് അവരുടെമേൽ യുദ്ധം നിയമിക്കപ്പെട്ടപ്പോൾ അവരിൽ അൽപം ആളുകളൊഴിച്ച് ബാക്കിയുള്ളവർ പിൻമാറി. കൂടുതൽ വിവരം താഴെ വരുന്നുണ്ട്.

ഈ രംഗം ബൈബ്ൾ പ്രസ്താവിച്ചതിന്റെ ചുരുക്കം ഇങ്ങനെയാണ്: 'യിസ്റായേൽ മൂപ്പൻമാർ ശമുവേലിന്റെ അടുക്കൽ വന്ന് പറഞ്ഞു: നീ വൃദ്ധനായി. നിന്റെ പുത്രൻമാർ നിന്റെ വഴിയിൽ നടക്കുന്നില്ല. ആകയാൽ, എല്ലാ ജാതികൾക്കുമുള്ളതുപോലെ ഞങ്ങളെ ഭരിക്കേണ്ടതിന് ഒരു രാജാവിനെ നിയമിച്ചുതരണം. ഇത് ശമുവേലിന് അനിഷ്ടമായി. ശമുവേൽ യഹോവയോട് (ദൈവത്തോട്) പ്രാർത്ഥിച്ചു. അവരുടെ അപേക്ഷ കേൾക്കുകയും, എന്നാൽ അവരെ വാഴുന്ന രാജാവിന്റെ ന്യായം അവരെ അറിയിക്കുകയും ചെയ്യുക എന്ന് യഹോവ ഉത്തരം നൽകി. അങ്ങനെ, രാജാവ് വന്നാൽ അവർക്കുണ്ടാകുന്ന വിഷമാവസ്ഥകളും, നാശനഷ്ടങ്ങളും അദ്ദേഹം അവരെ കേൾപിച്ചു. അവർ തങ്ങൾക്ക് രാജാവ് വേണമെന്ന് ശഠിച്ചു' (1. ശമുവേൽ, 8: 4-22)

وَقَالَ لَهُمْ نَبِيُّهُمْ إِنَّ ٱللَّهَ قَدْ بَعَثَ لَكُمْ طَالُوتَ مَلِكًا ۚ

**﴾247﴿ അവരുടെ പ്രവാചകൻ അവരോട് പറഞ്ഞു: 'നിശ്ചയമായും, അല്ലാഹു ത്വാലൂത്തിനെ നിങ്ങൾക്ക് രാജാവായി നിയോഗിച്ചു തന്നിട്ടുണ്ട്.'**

قَالُوٓا۟ أَنَّىٰ يَكُونُ لَهُ ٱلْمُلْكُ عَلَيْنَا وَنَحْنُ أَحَقُّ بِٱلْمُلْكِ مِنْهُ وَلَمْ يُؤْتَ سَعَةً مِّنَ ٱلْمَالِ ۚ

**അവർ പറഞ്ഞു: 'എങ്ങനെയാണ് അവന്ന് ഞങ്ങളുടെ മേൽ രാജത്വം ഉണ്ടാകുന്നത്? ഞങ്ങളാകട്ടെ, രാജത്വത്തിന് അവനെക്കാൾ അർഹതയുള്ളവരാകുന്നു; (മാത്രമല്ല) ധനം സംബന്ധിച്ച് (വേണ്ടുന്ന) ഒരു കഴിവും അവന് നൽകപ്പെട്ടിട്ടുമില്ല (എന്നിരിക്കെ)!'**

قَالَ إِنَّ ٱللَّهَ ٱصْطَفَىٰهُ عَلَيْكُمْ وَزَادَهُۥ بَسْطَةً فِى ٱلْعِلْمِ وَٱلْجِسْمِ ۖ وَٱللَّهُ يُؤْتِى مُلْكَهُۥ مَن يَشَآءُ ۚ وَٱللَّهُ وَٰسِعٌ عَلِيمٌ ﴿٢٤٧﴾

**അദ്ദേഹം പറഞ്ഞു: 'നിശ്ചയമായും, അല്ലാഹു അദ്ദേഹത്തെ നിങ്ങളുടെ മേൽ (രാജത്വത്തിന്) തിരഞ്ഞെടുത്തിരിക്കുന്നു; അവൻ അദ്ദേഹത്തിന് അറിവിലും, ശരീരത്തിലും വികാസം കൂട്ടുകയും ചെയ്തിരിക്കുന്നു. അല്ലാഹു, അവൻ ഉദ്ദേശിക്കുന്നവർക്ക് അവന്റെ (വക) രാജത്വം നൽകുന്നു. അല്ലാഹു വിശാലനും (എല്ലാം) അറിയുന്നവനുമാകുന്നു.'**

---

﴾247﴿ وَقَالَ لَهُمْ അവരോട് പറയുകയും ചെയ്തു نَبِيُّهُمْ അവരുടെ പ്രവാചകൻ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു قَدْ بَعَثَ നിയോഗിച്ചു തന്നിട്ടുണ്ട് لَكُمْ നിങ്ങൾക്ക്

طَالُوتَ ത്വാലൂത്തിനെ مَلِكًا ഒരു രാജാവായിട്ട് قَالُوا അവർ പറഞ്ഞു عَلَيْنَا എങ്ങനെ ഉണ്ടാകും, ആകുന്നതെങ്ങനെ لَهُ അവന് الْمُلْكُ രാജത്വം أَنَّىٰ يَكُونُ ഞങ്ങളുടെ മേൽ وَنَحْنُ ഞങ്ങളാവട്ടെ أَحَقُّ കൂടുതൽ അർഹരാണ് بِالْمُلْكِ രാജത്വ ത്തിന് مِنْهُ അവനെക്കാൾ وَلَمْ يُؤْتَ അവന് നൽകപ്പെട്ടിട്ടുമില്ല سَعَةً വല്ല കഴിവും, ഒരു വലുപ്പം, വിശാലത مِنَ الْمَالِ ധനത്തിൽനിന്ന്, ധനത്താൽ, ധനം സംബന്ധിച്ച് قَالَ അദ്ദേഹം പറഞ്ഞു إِنَّ اللَّهَ നിശ്ചയം അല്ലാഹു اصْطَفَاهُ അദ്ദേഹത്തെ തിരഞ്ഞെ ടുത്തിരിക്കുന്നു عَلَيْكُمْ നിങ്ങളുടെമേൽ وَزَادَهُ അദ്ദേഹത്തിന് വർദ്ധിപ്പിക്കുകയും ചെയ്തിരിക്കുന്നു بَسْطَةً വികാസം, വിശാലത, വലുപ്പം فِي الْعِلْمِ അറിവിൽ, ജ്ഞാന ത്തിൽ وَالْجِسْمِ ശരീരത്തിലും وَاللَّهُ يُؤْتِي അല്ലാഹു കൊടുക്കും مُلْكَهُ അവന്റെ (വക) രാജത്വം مَن يَشَاءُ അവനുദ്ദേശിക്കുന്നവർക്ക് وَاللَّهُ وَاسِعٌ അല്ലാഹു വിശാലനാണ് عَلِيمٌ അറിയുന്നവനാണ്

അവരുടെ അപേക്ഷ പ്രകാരം ത്വാലൂത്ത് എന്ന് പേരായ ഒരാളെ അവർക്ക് രാജാ വാക്കി നിശ്ചയിച്ചുകൊടുത്തു. ഈ വിവരം പ്രവാചകൻ അവരെ അറിയിച്ചപ്പോൾ അവർക്ക് അത് തൃപ്തിപ്പെട്ടില്ല. അതെങ്ങനെ ശരിയാകും? അവനെക്കാൾ അർഹത അതിന് ഞങ്ങൾക്കാണല്ലോ ഉള്ളത്. ധനം കൊണ്ടുള്ള കഴിവും അവനില്ല. എന്നൊക്കെ യായിരുന്നു അവരുടെ പ്രതികരണം. പ്രവാചകൻ അവരെ കാര്യം പറഞ്ഞ് മനസ്സിലാ ക്കി. 1-ാമത് അല്ലാഹുവാണ് അദ്ദേഹത്തെ രാജാവാക്കി നിയമിച്ചത്, ഞാനല്ല. നിങ്ങൾക്ക് രാജാവാകുവാൻ അദ്ദേഹം മതിയെന്ന് അല്ലാഹുവിന്നറിയാവുന്നതു കൊണ്ടാണല്ലോ അവൻ അങ്ങനെ ചെയ്തത്. 2-ാമത്, അറിവുകൊണ്ടും ശരീരസ്ഥിതികൊണ്ടും അദ്ദേഹം മികച്ചു നിൽക്കുന്നു. ഭരിക്കുവാനും നയിക്കുവാനും വേണ്ടത് അറിവാണ്. യുദ്ധം പോലെ യുള്ള സന്നിഗ്ധഘട്ടങ്ങളെ നേരിടുവാൻ വേണ്ടത് ശരീരശക്തിയാണ്. രണ്ടും അദ്ദേഹ ത്തിനുണ്ട്. 3-ാമത്, രാജത്വം നൽകലും മറ്റും അല്ലാഹു തന്റെ ഉദ്ദേശ്യമനുസരിച്ച് ചെയ്യുന്ന കാര്യങ്ങളാണ്. അതിൽ നമ്മുടെ അഭിപ്രായത്തിന് സ്ഥാനമില്ല. 4-ാമത്, അനുഗ്രഹം കൊണ്ടും കഴിവുകൊണ്ടും കരുണകൊണ്ടുമെല്ലാം അല്ലാഹു അങ്ങേയറ്റം വിശാലനാ ണ്. അവൻ സർവ്വജ്ഞനുമാണ്. അപ്പോൾ സൃഷ്ടികളുടെ ഗുണവും ആവശ്യവും അവന് അജ്ഞാതമല്ല. അതിലവൻ പിശുക്കും കാണിക്കുകയില്ല. എന്നൊക്കെ.

ഇസ്റാഈല്യർ പന്ത്രണ്ട് ഗോത്രങ്ങളായിരുന്നുവല്ലോ. അവരിൽ ലേവീ ഗോത്രത്തിൽ പ്രവാചകത്വവും, യെഹൂദ്യാ ഗോത്രത്തിൽ ന്യായാധിപത്യവും പാരമ്പര്യമായി തുടർന്നു പോന്നിരുന്നു. അവരിൽ ഒരു ചെറുഗോത്രമായ ബിൻയാമീൻ ഗോത്രത്തിൽപെട്ട ആളാ യിരുന്നു ത്വാലൂത്ത്. അദ്ദേഹം കാലികളെ മേക്കുക, ചെരുപ്പ് തുന്നുക മുതലായ ജോലി കൾ ചെയ്തിരുന്നു. പറയത്തക്ക ധനശേഷിയൊന്നും ഇല്ലായിരുന്നു. അവനെക്കാൾ രാജ ത്വത്തിന് അർഹൻ ഞങ്ങളാണല്ലോ എന്ന് അവർ പറഞ്ഞത് അതുകൊണ്ടാണ്. ത്വാലൂത്ത് എന്ന പേരിന്റെ സ്ഥാനത്ത് ബൈബ്ളിൽ കാണുന്ന പേർ ശൗൽ ( **شاول** ) എന്നത്രെ. (*) അദ്ദേഹത്തിന് രണ്ട് പേരുണ്ടായിരുന്നതാണോ, അതല്ല ഒരു പേർ ലോപിച്ചു മാറ്റം വന്നതാണോ ഈ വ്യത്യാസത്തിന് കാരണമെന്നറിഞ്ഞുകൂടാ. ഏതായാലും ക്വുർആ നിൽ വന്ന പേരുകൊണ്ട് നമുക്ക് തൃപ്തിപ്പെടാം.

***(*) ശൗലിനെപ്പറ്റി വേദപുസ്തക നിഘണ്ടുവിൽ ഇങ്ങനെ കാണാം: 'ഇവൻ യിസ്രാ യേലിലെ ഒന്നാമത്തെ രാജാവായിരുന്നു. കാലം ക്രി. മു. 1050- 1017 എന്ന് പറയാം.'***

ഈ രംഗം ബൈബ്ള്‍ വിവരിച്ചതിന്റെ സംക്ഷിപ്തരൂപം ഇങ്ങനെയാകുന്നു:- 'ബിൻയാമീൻ ഗോത്രത്തിൽ ക്വീസു (قيس) എന്ന ധനികന് ശൗൽ എന്ന് പേരുള്ള ഒരു മകനുണ്ടായിരുന്നു. യൗവ്വനവും കോമളത്വവും ഉള്ളവനും, എല്ലാവരെക്കാളും തോൾമുതൽ പൊക്കമേറിയവനുമായിരുന്നു. ക്വീസിന്റെ കാണാതായ കഴുതകളെ അന്വേഷിച്ചുകൊണ്ട് ഒരു ഭൃത്യനോടൊപ്പം അവൻ മകൻ ശൗലിനെ പറഞ്ഞയച്ചു. തേടിത്തിരഞ്ഞു നടന്ന കൂട്ടത്തിൽ ശമുവേലിന്റെ പട്ടണത്തിലെത്തി. ഇവിടെ ഒരു ദൈവപുരുഷനുണ്ടെന്നും, അദ്ദേഹം കഴുതകളെപ്പറ്റി പറഞ്ഞുതരുമെന്നും അദ്ദേഹത്തെ നമുക്ക് കാണാമെന്നും ഭൃത്യൻ പറഞ്ഞു. രണ്ടാളും ചെന്ന് ശമുവേലിനെ കണ്ടു. അദ്ദേഹം ശൗലിനെ സൽക്കരിക്കുകയും തന്റെ ഭാവിയെക്കുറിച്ച് പറയുകയും ചെയ്തു. ശൌലിന്റെ വരവിനെപ്പറ്റി അദ്ദേഹത്തിനു മുമ്പ്തന്നെ വെളിപ്പാടുണ്ടായിരുന്നു. പിന്നെ, അദ്ദേഹം എല്ലാവരേയും ഒരുമിച്ചുകൂട്ടി അദ്ദേഹത്തെ രാജാവാക്കുന്ന വിവരം അറിയിക്കുകയും, രാജധർമത്തെപ്പറ്റി വിവരിക്കുകയും ചെയ്തു. സാധനങ്ങളുടെ ഇടയിൽ ഒളിച്ചിരിക്കയായിരുന്ന ശൗലിനെ ജനമദ്ധ്യെ വരുത്തി. എല്ലാവരും സന്തോഷിച്ചു. രാജാവേ, ജയജയ എന്ന് വിളിച്ചു. എങ്കിലും, ചില നീചൻമാർ, ഇവൻ എങ്ങനെ നമ്മെ രക്ഷിക്കും എന്ന് പറഞ്ഞ് ശൌലിനെ ധിക്കരിച്ചു.' (1. ശമു. അ: 9, 10.)

ശൗലിന്റെ നേതൃത്വത്തിൽ നടത്തപ്പെട്ട പല യുദ്ധങ്ങളെക്കുറിച്ചും പറയുന്ന കൂട്ടത്തിൽ ശമുവേൽ 1-ാം പുസ്തകത്തിൽ ഇങ്ങനെ പറയുന്നു: 'ശൗൽ യിസ്റായേലിൽ രാജത്വം ഏറ്റശേഷം മോവാബ്യർ അമ്മോന്യർ, ഏദോമ്യർ, സോബാരാജാക്കൻമാർ, ഫെലസ്ത്യർ എന്നിങ്ങനെ ചുറ്റുമുള്ള സകല ജാതിക്കാരോടും യുദ്ധം ചെയ്തു. അവൻ ചെന്നേടത്തൊക്കെയും ജയം പ്രാപിച്ചു. അവൻ ശൗര്യം പ്രവർത്തിച്ചു. അമാല്യരെ (അമാലിഖയെ) ജയിച്ചു. യിസ്റാഈല്യരെ കവർച്ചക്കാരുടെ കയ്യിൽനിന്ന് വിടുവിക്കുകയും ചെയ്തു.' (1. ശമു. 14:47- 49) ത്വാലൂത്ത് രാജാവിനെക്കുറിച്ച് ക്വുർആൻ പ്രസ്താവിച്ചതിൽനിന്ന് അദ്ദേഹം ഒരു നല്ല മനുഷ്യനും അനുഗൃഹീതനുമായിരുന്നുവെന്നത്രെ മനസ്സിലാകുന്നത്. ബൈബ്ളിലെ ചില പരാമർശങ്ങൾ നോക്കുമ്പോൾ,കേവലം സാധാരണ രാജാക്കളെപ്പോലെ പല പാകപ്പിഴവുകളും, അനുസരണക്കേടുകളും ചെയ്ത ഒരാളാണ് ശൗൽ എന്ന് മനസ്സിലാകുന്നു. ആ സ്ഥിതിക്ക് ക്വുർആനോടും മറ്റു തെളിവുകളോടും യോജിക്കുന്നതുമാത്രം ശരിവെക്കുവാനും, അതിനെതിരായ പരാമർശങ്ങളെല്ലാം തള്ളിക്കളയുവാനും, രണ്ടും കൽപിക്കുവാൻ വയ്യാത്ത ഭാഗം സത്യമെന്നോ അസത്യമെന്നോ നിശ്ചയിക്കാതെ വിട്ടേക്കുവാനും മാത്രമേ നമുക്ക് നിവൃത്തിയുള്ളൂ. അതാണ് നബിﷺ നമുക്ക് പഠിപ്പിച്ചു തന്നിട്ടുള്ളതും.

وَقَالَ لَهُمْ نَبِيُّهُمْ إِنَّ ءَايَةَ مُلْكِهِۦٓ أَن يَأْتِيَكُمُ ٱلتَّابُوتُ فِيهِ سَكِينَةٌ

**﴾248﴿ അവരുടെ പ്രവാചകൻ അവരോട് (വീണ്ടും) പറഞ്ഞു: അദ്ദേഹത്തിന്റെ രാജത്വത്തിന്റെ ദൃഷ്ടാന്തം (ആ) താബൂത്ത് [പെട്ടകം] നിങ്ങൾക്ക് വന്നെത്തുകയാണ്.**

مِّن رَّبِّكُمْ وَبَقِيَّةٌ مِّمَّا تَرَكَ ءَالُ مُوسَىٰ وَءَالُ هَٰرُونَ تَحْمِلُهُ

**അതിൽ, നിങ്ങളുടെ റബ്ബിങ്കൽ നിന്ന് (മനഃ)ശാന്തിയും, മൂസായുടെ ആൾക്കാരും ഹാറൂന്റെ ആൾക്കാരും വിട്ടേച്ചു പോയതിൽ നിന്നുള്ള ചില**

ٱلْمَلَـٰٓئِكَةُ ۚ إِنَّ فِى ذَٰلِكَ لَـَٔايَةً لَّكُمْ إِن كُنتُم مُّؤْمِنِينَ ﴿٢٤٨﴾

**അവശിഷ്ടവുമുണ്ടായിരിക്കും. മലക്കുകൾ അത് വഹിച്ചു കൊണ്ടുവരുന്നതാണ്. നിശ്ചയമായും, അതിൽ നിങ്ങൾക്ക് ദൃഷ്ടാന്തമുണ്ട്- നിങ്ങൾ വിശ്വാസികളാണെങ്കിൽ'.**

﴿248﴾ وَقَالَ لَهُمْ അവരോട് പറയുകയും ചെയ്തു نَبِيُّهُمْ അവരുടെ നബി إِنَّ آيَةَ നിശ്ചയമായും ദൃഷ്ടാന്തം مُلْكِهِ അദ്ദേഹത്തിന്റെ രാജത്വത്തിന്റെ أَن يَأْتِيَكُمُ നിങ്ങൾക്ക് വരുകയാണ് التَّابُوتُ താബൂത്ത്, പെട്ടി, പേടകം فِيهِ അതിലുണ്ട് (ഉണ്ടായിരിക്കും) سَكِينَةٌ ശാന്തി, സമാധാനം, അടക്കം مِّن رَّبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് وَبَقِيَّةٌ അവശിഷ്ടവും, മിച്ചപ്പെട്ടതും مِّمَّا تَرَكَ വിട്ടുപോയതിൽനിന്ന് آلُ مُوسَى മൂസായുടെ ആൾക്കാർ وَآلُ هَارُونَ ഹാറൂന്റെ ആളുകളും تَحْمِلُهُ അതിനെ വഹിക്കും الْمَلَائِكَةُ മലക്കുകൾ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً لَّكُمْ നിങ്ങൾക്ക് ദൃഷ്ടാന്തം തന്നെ إِن كُنتُم നിങ്ങളാകുന്നുവെങ്കിൽ مُّؤْمِنِينَ വിശ്വാസികൾ

ത്വാലൂത്തിനെ രാജാവായി നിയമിച്ചതിൽ ഇസ്റാഈല്യർ തൃപ്തരായിരുന്നില്ലെന്ന് മുമ്പ് വിവരിച്ചതിൽ നിന്ന് മനസ്സിലായല്ലോ. അതുകൊണ്ട് അദ്ദേഹത്തിന്റെ രാജത്വത്തിനും, അദ്ദേഹം അവരെ നയിക്കുവാൻ പറ്റിയ ആളാണെന്നുള്ളതിനും ഒരു ദൃഷ്ടാന്തം പ്രവാചകൻ അവരെ അറിയിച്ചു. നിങ്ങളിൽ നിന്ന് ശത്രുക്കൾ മുമ്പ് പിടിച്ചെടുക്കുകയും, അതുമൂലം നിങ്ങൾ വളരെയധികം മനഃസ്താപത്തിലും പതിതത്വത്തിലുമായിത്തീരുകയും ചെയ്ത ആ പെട്ടകം ( التَّابُوتُ ) നിങ്ങളുടെ യാതൊരു പരിശ്രമവും കൂടാതെ നിങ്ങൾക്ക് തിരിച്ചു വരുന്നതാണ്. മലക്കുകളായിരിക്കും അത് കൊണ്ടുവരിക. ഇതാണ് ആ ദൃഷ്ടാന്തം. ഇതവർക്ക് ആവേശവും മനോവീര്യവും മനഃസ്സമാധാനവും ഉണ്ടാക്കുന്നതാണെന്ന് പറയേണ്ടതില്ല. അതാണ് 'അതിൽ നിങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള ശാന്തിയുണ്ടായിരിക്കും' എന്ന് പറഞ്ഞത്. 'മൂസായുടെയും ഹാറൂന്റെയും ആൾക്കാർ വിട്ടേച്ചുപോയ ചില അവശിഷ്ടവുമുണ്ടായിരിക്കും.' എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യത്തിൽ പല അഭിപ്രായങ്ങളും കാണപ്പെടുന്നു. തൗറാത്തിന്റെ പകർപ്പ്- അല്ലെങ്കിൽ അതെഴുതിയ ചില പലകകളോ, അതിന്റെ കഷ്ണങ്ങളോ- എന്നും, മൂസാ (അ)ന്റെയും ഹാറൂൻ (അ)ന്റെയും വടികൾ എന്നും, അവരുടെ വസ്ത്രങ്ങൾ എന്നും മറ്റുമൊക്കെ പറയപ്പെടുന്നു. (അല്ലാഹുവിനറിയാം.)

'മലക്കുകൾ അത് വഹിച്ചുകൊണ്ടുവരും' എന്ന വാക്യത്തെപ്പറ്റി, മലക്കുകൾ അത് ത്വാലൂത്തിന്റെ വീട്ടിൽ കൊണ്ടുവന്നുവെച്ചു എന്ന് ഖത്താദഃ (റ)യിൽ നിന്നും, ഒന്നോ, രണ്ടോ പശുക്കളെ കെട്ടിയ ഒരു വണ്ടിയിൽ മലക്കുകൾ അത് കൊണ്ടുവന്നു എന്ന് ഥൗരീ (റ)യുടെ ഗുരുവര്യൻമാർ പറഞ്ഞതായി അദ്ദേഹത്തിൽനിന്നും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. ഏതായാലും പെട്ടിയുടെ മടങ്ങിവരവ് ത്വാലൂത്തിന്റെ രാജത്വത്തിന് ഒരു അടയാളമാണെന്ന് അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. പെട്ടിയുടെ മടങ്ങിവരവിനെപ്പറ്റി ബൈബ്ൾ വിസ്തരിച്ചു വിവരിച്ചിട്ടുണ്ടെങ്കിലും, അതദ്ദേഹത്തിന്റെ രാജത്വത്തിന്റെ അടയാളമായി അതിൽ പ്രസ്താവിച്ചിട്ടില്ല. ബൈബ്ൾ വിവരിച്ചതിന്റെ ചുരുക്കം ഇതാകുന്നു:-

'ഫെലിസ്ത്യർ ദൈവത്തിന്റെ പെട്ടകം ദാഗോൻ ( دَاجُون ) എന്ന വിഗ്രഹത്തിന്റെ

ക്ഷേത്രത്തിൽ കൊണ്ടുവെച്ചു. ദാഗോൻ അതുമൂലം മറിഞ്ഞുവീണുകൊണ്ടിരുന്നു. പിന്നീട് വേറെ സ്ഥലങ്ങളിലേക്ക് മാറ്റിവെച്ചുനോക്കി. അവിടങ്ങളിലും മരണം, എലിശല്യം, മൂലക്കുരു മുതലായ ആപത്തുകൾ സംഭവിച്ചുകൊണ്ടിരുന്നു. അവസാനം ചിലരുടെ ഉപദേശപ്രകാരം അത് മടക്കി അയക്കുവാനും, പൊന്നുകൊണ്ടുള്ള കുറേ വസ്തുക്കളുണ്ടാക്കി അതോടൊപ്പം പ്രായശ്ചിത്തമായി അയക്കുവാനും തീരുമാനിച്ചു. അവയെല്ലാം ഒരു വണ്ടിയിൽ കയറ്റി രണ്ട് കറവ പശുക്കളെ കെട്ടി വണ്ടി വിട്ടു. വണ്ടി തെളിക്കുവാനോ, വഴി കാട്ടുവാനോ ആളില്ലായിരുന്നു. പശുക്കൾ നേരെ ബേത്തുശേമസി (بَيْتُ شَمْس)ലേക്ക് പോയി. അവിടെ നിന്ന് അതെങ്ങോട്ട് പോകുന്നുവെന്ന് നോക്കുവാൻ പിന്നാലെ ഫെലിസ്ത്യ പ്രഭുക്കളും പോയിരുന്നു. അവർ അവിടെനിന്ന് മടങ്ങിപ്പോയി. പിന്നീട് -ചില കാരണങ്ങളാൽ- യെയാരീം ( يَعَارِيم ) നിവാസികൾ അതുകൊണ്ടുപോയി അബീനാദാബിന്റെ വീട്ടിൽ വെച്ചു. അവന്റെ മകനെ ശുശ്രൂഷക്കേൽപിച്ചു. ഏഴ് മാസം അത് ഫെലിസ്ത്യരുടെ അടുക്കലും, ഇരുപത് കൊല്ലം യെയാരീമിലും ഇരുന്നു. യിസ്റായേൽ യഹോവയോട് വിലപിച്ചു. ഈ സമയത്ത് ശമുവേൽ പ്രവാചകൻ അവരെ ഒരുമിച്ചുകൂട്ടി ഉപദേശങ്ങൾ നൽകി. നിങ്ങൾ യഹോവയിലേക്ക് പൂർണഹൃദയത്തോടെ തിരിയുന്നുവെങ്കിൽ അന്യ ദൈവങ്ങളെയും, പ്രതിഷ്ഠകളെയും നീക്കി യഹോവയെ മാത്രം സേവിക്കണം. എന്നാലവൻ നിങ്ങളെ ഫിലിസ്ത്യരുടെ കയ്യിൽ നിന്ന് രക്ഷിക്കും. അങ്ങനെ അവർ വിഗ്രഹങ്ങളെയും, പ്രതിഷ്ഠകളെയും ഉപേക്ഷിച്ചു'. (1. ശമു. അ: 4-8)

പെട്ടിയുടെ വരവ് ഇങ്ങനെയാണെങ്കിൽ, ആ വണ്ടിയെയും അതിൽ കെട്ടിയ പശുക്കളെയും നിയന്ത്രിക്കുവാനോ, തെളിക്കുവാനോ ആളില്ലാതെ അത് വളരെ ദൂരം സഞ്ചരിക്കുകയും, വഴിതെറ്റാതെ എത്തേണ്ട സ്ഥലത്ത് വന്ന് നിൽക്കുകയും ചെയ്ത സ്ഥിതിക്ക് അതിന്റെ നിയന്ത്രണം നടത്തിയിരുന്നത് ഒരു അദൃശ്യശക്തി തന്നെയായിരിക്കുമെന്നും, ഇമാംഥൗരീ (റ)യിൽ നിന്ന് നിവേദനം ചെയ്യപ്പെട്ട പ്രകാരം അതാണ് 'മലക്കുകൾ അത് വഹിച്ചുകൊണ്ടുവരും' എന്ന് പറഞ്ഞതിന്റെ താൽപര്യമെന്നും മനസ്സിലാക്കാം. അതുകൊണ്ടാണ് പല വ്യാഖ്യാതാക്കളും ഈ അഭിപ്രായം സ്വീകരിച്ചിരിക്കുന്നതും. (ചില ഗ്രന്ഥങ്ങളിൽ 'പശു' എന്നതിനുപകരം 'കാള' എന്നും കാണാം. രണ്ടും തമ്മിൽ വൈരുദ്ധ്യമില്ലാത്തതാകുന്നു) വാസ്തവം അല്ലാഹുവിനറിയാം.

## വിഭാഗം - 33

فَلَمَّا فَصَلَ طَالُوتُ بِٱلْجُنُودِ قَالَ إِنَّ ٱللَّهَ مُبْتَلِيكُم بِنَهَرٍ فَمَن شَرِبَ مِنْهُ فَلَيْسَ مِنِّى وَمَن لَّمْ يَطْعَمْهُ فَإِنَّهُۥ مِنِّىٓ إِلَّا مَنِ ٱغْتَرَفَ غُرْفَةًۢ بِيَدِهِۦ ۚ

﴾249﴿ **അങ്ങനെ, ത്വാലൂത്ത് സൈന്യങ്ങളെയും കൊണ്ട് (സ്ഥലം) വിട്ടു പോയപ്പോൾ, അദ്ദേഹം പറഞ്ഞു: നിശ്ചയമായും, അല്ലാഹു ഒരു നദിമുഖേന നിങ്ങളെ പരീക്ഷിക്കുന്നതാണ്; അപ്പോൾ, അതിൽ നിന്ന് ആർ (വെള്ളം) കുടിച്ചുവോ അവൻ എന്റെ കൂട്ടത്തിൽ പെട്ടവനല്ല; ആർ അത് രുചി നോക്കിയില്ലയോ അവൻ എന്റെ കൂട്ടത്തിൽ പെട്ടവ**

നാണ്; തന്റെ കൈകൊണ്ട് ഒരു കോരൽ കോരിയെടു(ത്തു കുടി)ക്കുന്നവനൊഴികെ. [അതിന് വിരോധമില്ല.]

فَشَرِبُواْ مِنْهُ إِلَّا قَلِيلًا مِّنْهُمْۚ فَلَمَّا جَاوَزَهُۥ هُوَ وَٱلَّذِينَ ءَامَنُواْ مَعَهُۥ قَالُواْ لَا طَاقَةَ لَنَا ٱلْيَوْمَ بِجَالُوتَ وَجُنُودِهِۦۚ

എന്നിട്ട് അവരിൽനിന്ന് അൽപം (ആളുകൾ) ഒഴികെ (ബാക്കിയെല്ലാവരും) അതിൽനിന്ന് കുടിച്ചു. അങ്ങനെ. അദ്ദേഹവും, അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരും അത് [നദി] വിട്ടുകടന്നപ്പോൾ, അവർ പറഞ്ഞു: 'ജാലൂത്തിനോടും, അവന്റെ സൈന്യങ്ങളോടും (ഏറ്റുമുട്ടാൻ) ഇന്ന് നമുക്ക് കഴിവില്ല.'

قَالَ ٱلَّذِينَ يَظُنُّونَ أَنَّهُم مُّلَٰقُواْ ٱللَّهِ كَم مِّن فِئَةٍ قَلِيلَةٍ غَلَبَتْ فِئَةً كَثِيرَةًۢ بِإِذْنِ ٱللَّهِۗ وَٱللَّهُ مَعَ ٱلصَّٰبِرِينَ ﴿٢٤٩﴾

തങ്ങൾ അല്ലാഹുവുമായി കണ്ടുമുട്ടുന്നവരാണെന്ന് വിചാരിക്കുന്നവർ പറഞ്ഞു: 'കുറഞ്ഞതായ എത്രയോ സംഘം (ആളുകൾ) അധികരിച്ചതായ സംഘത്തെ അല്ലാഹുവിന്റെ അനുമതി പ്രകാരം ജയിച്ചടക്കിയിട്ടുണ്ട്! അല്ലാഹുവാകട്ടെ, ക്ഷമിക്കുന്നവരുടെ കൂടെയായിരിക്കും.'

---

﴾249﴿ فَلَمَّا فَصَلَ അങ്ങനെ, പിരിഞ്ഞ (വേറിട്ട)പ്പോൾ طَالُوتُ ത്വാലൂത്ത് بِالْجُنُودِ സൈന്യങ്ങളെയും കൊണ്ട് قَالَ അദ്ദേഹം പറഞ്ഞു إِنَّ اللَّهَ നിശ്ചയമായും അല്ലാഹു مُبْتَلِيكُمْ നിങ്ങളെ പരീക്ഷിക്കുന്നവനാണ് بِنَهَرٍ ഒരു പുഴ മുഖേന فَمَن شَرِبَ അപ്പോൾ ആർ കുടിച്ചുവോ مِنْهُ അതിൽ നിന്ന് فَلَيْسَ എന്നാൽ അവനല്ല مِنِّي എന്നിൽനിന്നുള്ള, എന്റെ കൂട്ടത്തിൽ പെട്ട(വൻ) وَمَن لَّمْ يَطْعَمْهُ അതിനെ ആർ രുചി നോക്കിയില്ല (കഴിച്ചില്ല)യോ فَإِنَّهُ مِنِّي എന്നാലവൻ എന്നിൽ പെട്ട(വൻ) ആകുന്നു إِلَّا مَنِ اغْتَرَفَ കോരി (മുക്കി) എടുത്തവനൊഴികെ غُرْفَةً ഒരു കോരൽ بِيَدِهِ തന്റെ കൈകൊണ്ട് فَشَرِبُوا എന്നിട്ട് അവർ കുടിച്ചു مِنْهُ അതിൽ നിന്ന് إِلَّا قَلِيلًا അൽപം (ആളുകൾ) ഒഴികെ مِنْهُمْ അവരിൽ നിന്ന് فَلَمَّا جَاوَزَهُ അങ്ങനെ അതിനെ വിട്ടു കടന്നപ്പോൾ هُوَ وَالَّذِينَ آمَنُوا അദ്ദേഹവും വിശ്വസിച്ചവരും مَعَهُ അദ്ദേഹത്തോടൊപ്പം قَالُوا അവർ പറഞ്ഞു لَا طَاقَةَ കഴിവില്ല لَنَا الْيَوْمَ നമുക്ക് ഇന്ന് بِجَالُوتَ ജാലൂത്തിനോട് وَجُنُودِهِ അവന്റെ സൈന്യങ്ങളോടും قَالَ പറഞ്ഞു الَّذِينَ يَظُنُّونَ വിചാരിക്കുന്നവർ أَنَّهُمْ തങ്ങൾ (അവർ) എന്ന് مُلَاقُوا اللَّهِ അല്ലാഹുവുമായി കണ്ടുമുട്ടുന്നവരാണ് (എന്ന്) كَمْ എത്ര, എത്രയോ (ഉണ്ട്) مِن فِئَةٍ സംഘത്തിൽനിന്ന് قَلِيلَةٍ കുറഞ്ഞ, അൽപമായ

غَلَبَتْ ജയിച്ചിരിക്കുന്നു فِئَةً كَثِيرَةً അധികരിച്ച (വളരെയുള്ള) സംഘത്തെ بِإِذْنِ اللَّهِ അല്ലാഹുവിന്റെ അനുമതി കൊണ്ട് (ഉത്തരവ്- സമ്മതപ്രകാരം) وَاللَّهُ അല്ലാഹുവാകട്ടെ مَعَ الصَّابِرِينَ ക്ഷമിക്കുന്നവരോട് കൂടെയായിരിക്കും

---

ഇസ്റാഈല്യരുടെ അച്ചടക്കരാഹിത്യവും, വിശ്വാസ ദൗർബല്യവും പ്രസിദ്ധമാണല്ലോ. അർദ്ധ മനസ്സോടെ പുറപ്പെട്ടവരും, രാജാവിനെക്കുറിച്ച് ആശങ്ക പുലർത്തുന്നവരും, ത്യാഗസന്നദ്ധരല്ലാത്തവരും അവരിലുണ്ടായിരിക്കും. അങ്ങനെയുള്ളവരെയും, നിഷ്കളങ്കരെയും വേർതിരിക്കുവാനുള്ള ഒരു പരീക്ഷണം നടന്നതിനെക്കുറിച്ചാണ് ഈ വചനത്തിൽ പ്രസ്താവിക്കുന്നത്. ഇസ്റാഈല്യരുടെ വാസസ്ഥലങ്ങളിലൂടെ ഒഴുകുന്ന ഒരു പ്രസിദ്ധ നദിയാണ് ജോർഡാൻ നദി. അതിന് വളരെ പോഷക നദികളുമുണ്ട്. ത്വാലൂത്തും സൈന്യവും പടയെടുത്ത് പോകുമ്പോൾ അവയിൽ ഏതോ ഒന്ന് കടന്ന് പോകേണ്ടിയിരുന്നു. അവിടെവച്ചാണ് പരീക്ഷണം നടക്കുന്നത്. നദിയിൽ നിന്നും ആരും വെള്ളം കുടിക്കരുത്; കുടിച്ചവരെ സൈന്യത്തിൽ ചേർക്കുകയില്ല; കുടിക്കാത്തവരെ മാത്രമേ സ്വീകരിക്കുകയുള്ളൂ; അത്യാവശ്യമെങ്കിൽ കൈകൊണ്ട് ഒന്ന് കോരിക്കുടിക്കാം; അതിലധികം പാടില്ല. ഇതായിരുന്നു കൽപന. ചില വ്യാഖ്യാതാക്കൾ പറഞ്ഞുകാണുന്നതുപോലെ, ഉഷ്ണവും ദാഹവും കൂടുതലുള്ള ഒരു സന്ദർഭം കൂടിയായിരിക്കാം അത്. അപ്പോഴാണല്ലോ പരീക്ഷണഫലം പൂർത്തിയാകുക. അൽപനേരത്തേക്ക് ദാഹം സഹിക്കുവാൻ പോലും തയ്യാറില്ലാത്തവരെ, അതിനെക്കാൾ വമ്പിച്ച ആപത്തുകളെ നേരിടുവാൻ കൊണ്ടുപോകുന്നത് ഗുണത്തിലേറെ ദോഷം വരുത്തുകയാണ് ചെയ്യുക. പരീക്ഷണം ഫലപ്പെടുകയും ചെയ്തു. അൽപം ആളുകൾ മാത്രമേ വെള്ളം കുടിക്കാതിരുന്നുള്ളൂ. അങ്ങനെ, ഭൂരിഭാഗം സൈന്യത്തിൽനിന്നും പുറന്തള്ളപ്പെട്ടുവെന്ന് പറയേണ്ടതില്ല.

ശൗലും (ത്വാലൂത്തും) സൈന്യവും ശത്രുക്കളുമായി നടത്തിയ പല യുദ്ധങ്ങളെപ്പറ്റിയും ബൈബ്ൾ വിവരിച്ചിട്ടുണ്ട്. അക്കൂട്ടത്തിൽ ഒരു യുദ്ധത്തിൽ 'സന്ധ്യക്ക് മുമ്പും, ഞാൻ ശത്രുക്കളോട് പ്രതികാരം ചെയ്യുവോളവും ആഹാരം കഴിക്കുന്നവൻ ശപിക്കപ്പെട്ടവൻ' എന്ന് അദ്ദേഹം പറഞ്ഞതായും, അന്ന് ജനങ്ങൾ ആഹാരം കഴിക്കാതെ വിഷമത്തിലായതായും അതിൽ പ്രസ്താവിച്ചിരിക്കുന്നു. (1. ശമു. 14:24.) എന്നാൽ ഈ വചനത്തിൽ പ്രസ്താവിച്ചതുപോലെയുള്ള ഒരു പരീക്ഷണ സംഭവം ബൈബ്ളിൽ കാണുന്നില്ല. ചരിത്രസംഭവങ്ങളിൽ ക്വുർആൻ ചൂണ്ടിക്കാട്ടുന്ന മർമപ്രധാനമായ പല രംഗങ്ങളും ബൈബ്ളിൽ കാണപ്പെടാതിരിക്കുക പതിവാണ്. വെള്ളം കുടിക്കാത്തവർ- അതെ, യഥാർത്ഥ വിശ്വാസവും ഉറച്ച മന:സ്ഥിതിയും ഉള്ളവർ അൽപം മാത്രമായിരുന്നുവെന്നാണ് അല്ലാഹു പറഞ്ഞത്. ബദ്ർ യുദ്ധത്തിൽ പങ്കെടുത്തവരുടെ അത്ര എണ്ണം- മുന്നൂറ്റിപത്തിൽപരം പേർ- മാത്രമായിരുന്നു അവർ എന്ന് ബുഖാരി, ഇബ്നു ജരീർ (റ) മുതലായവർ ഉദ്ധരിച്ച ഒരു ഹദീഥിൽ വന്നിരിക്കുന്നു.

പരീക്ഷണം കഴിഞ്ഞശേഷം ത്വാലൂത്തും, പരീക്ഷണത്തിൽ വിജയിച്ചവരും നദി കടന്നു പോർക്കളത്തിലേക്കണഞ്ഞപ്പോൾ, ശത്രു സൈന്യത്തിന്റെ പെരുപ്പവും, തങ്ങളുടെ എണ്ണക്കുറവും കണ്ട് അവരിൽ ചിലർ: നമുക്ക് ഇന്ന് ജാലൂത്തിനോടും അവന്റെ സൈന്യത്തോടും നേരിടുവാൻ കഴിവില്ലല്ലോ എന്ന് പറഞ്ഞു. അവരിൽ കൂടുതൽ അറിവും ബോധവും വിശ്വാസവും ഉള്ളവർ അവരെ പറഞ്ഞു സമാധാനിപ്പിച്ചു: അല്ലാഹുവിന്റെ അനുമതിയും സഹായവുംകൊണ്ട് ചെറിയ ചെറിയ സംഘങ്ങൾ വലിയ വലിയ സംഘങ്ങളോട് വിജയം നേടിയ സംഭവങ്ങൾ എത്രയോ ഉണ്ടായിട്ടുണ്ട്. അതെ, നാം കേവലം

ഒരു ന്യൂന സംഘമാണെങ്കിലും അല്ലാഹുവിന്റെ അനുമതിയും കൽപനയും അനുസരിച്ചാണല്ലോ നാം യുദ്ധത്തിനിറങ്ങുന്നത്. അപ്പോൾ, അവൻ നമ്മെ സഹായിക്കാതിരിക്കുകയില്ല. നാമെല്ലാം അവങ്കലേക്കാണല്ലോ മടങ്ങിച്ചെല്ലുക. അതുകൊണ്ട് നാം ക്ഷമ കൈകൊള്ളണം. ക്ഷമിക്കുന്നവരുടെ പക്ഷത്താണ് അല്ലാഹു ഉണ്ടായിരിക്കുക എന്നൊക്കെ. ഉമർ (റ) ഒരിക്കൽ പറഞ്ഞ ഒരു വാക്യം ഇവിടെ പ്രസ്താവ്യമാകുന്നു: 'ആൾ കുറവ് നിമിത്തം നമുക്ക് പരാജയം ബാധിക്കുകയില്ല. പാപങ്ങൾ നിമിത്തമാണ് നമുക്ക് പരാജയം ബാധിക്കുക.'

ശത്രു സൈന്യത്തിന്റെ നായകനായിരിക്കും ജാലൂത്ത് എന്ന് ഈ വചനത്തിൽനിന്നും അടുത്ത വചനത്തിൽ നിന്നുമായി തോന്നിയേക്കാമെങ്കിലും ഉറപ്പിച്ചു പറഞ്ഞുകൂടാ. ഒരു പക്ഷേ, അവരിൽവെച്ച് ഏറ്റവും ശൂരനും വീരനുമായ ഒരു പടയാളിയാണെന്നും വരാം. അല്ലാഹുവിനറിയാം. ബൈബ്ളിൽ, ജാലൂത്തിനെപ്പറ്റി ഇങ്ങനെ പറഞ്ഞിരിക്കുന്നു: 'അനന്തരം, ഫെലസ്ത്യർ സൈന്യങ്ങളെ യുദ്ധത്തിന് ഒരുമിച്ചുകൂട്ടി... ശൗലും യിസ്റായേല്യരും ഒരുമിച്ചുകൂടി... അപ്പോൾ, ഫെലസ്ത്യരുടെ പാളയത്തിൽ നിന്ന് ഗഥ്യനായ ഗൊല്യാത്ത് (*) എന്ന ഒരു മല്ലൻ പുറപ്പെട്ടു. അവൻ ആറുമുഴവും ഒരു ചാണും (**) നെടുപ്പമുള്ളവനായിരുന്നു... ഗൊല്യാത്തിന്റെ തലയിൽ താമ്ര ശിരസ്ത്രമുണ്ടായിരുന്നു. അയ്യായിരം ശേക്കൽ തൂക്കമുള്ള താമ്രകവചവും, താമ്ര (***) കൊണ്ടുള്ള കാൽചട്ടയും മറ്റും അവൻ ധരിച്ചിരുന്നു' (1. ശമു. 17:1-6)

وَاللَّهُ مَعَ الصَّابِرِينَ (അല്ലാഹു ക്ഷമിക്കുന്നവരോടൊപ്പമായിരിക്കും) എന്ന അവസാനത്തെ വാക്യം, ആ സത്യവിശ്വാസികളുടെ വാക്യത്തിൽ ഉൾപ്പെട്ടതായും, അല്ലാഹുവിന്റെ വക വാക്യമായും വരാം. രണ്ടായാലും ക്ഷമയുള്ളവർക്കായിരിക്കും അല്ലാഹുവിന്റെ സഹായം ലഭിക്കുക എന്ന് താൽപര്യം.

وَلَمَّا بَرَزُوا۟ لِجَالُوتَ وَجُنُودِهِۦ قَالُوا۟ رَبَّنَآ أَفْرِغْ عَلَيْنَا صَبْرًا وَثَبِّتْ أَقْدَامَنَا وَٱنصُرْنَا عَلَى ٱلْقَوْمِ

**﴾250﴿ അവർ ജാലൂത്തിനോടും അവന്റെ സൈന്യങ്ങളോടും (യുദ്ധത്തിൽ) പ്രത്യക്ഷപ്പെട്ടപ്പോൾ അവർ പറഞ്ഞു: 'ഞങ്ങളുടെ റബ്ബേ, ഞങ്ങളുടെ മേൽ ക്ഷമ ചൊരിഞ്ഞുതരുകയും, ഞങ്ങളുടെ പാദങ്ങളെ ഉറപ്പിച്ചുതരുകയും ചെയ്യണമേ! അവിശ്വാസി**

***(*) ഗൊല്യാത്ത് (Goliath) എന്ന പേരിന്റെ അറബി ഉച്ചാരണത്തിലുള്ള വകഭേദമാണ് ജാലൂത്ത് ( جَالُوت )***

***(**) ഗൊല്യാത്തിനെക്കുറിച്ച് പറയുന്ന കൂട്ടത്തിൽ, വേദപുസ്തക നിഘണ്ടു പറയുന്നു: 'ഏകദേശം ഒമ്പതടി പൊക്കമുള്ള ഈ ഫെലസ്ത്യൻ അനാക്യർ (നീണ്ട കഴുത്തുള്ളവർ) എന്ന പൂർവ്വ ജനങ്ങളിൽ ഉൾപ്പെട്ട ഒരു യുദ്ധവീരനായിരുന്നു. ഇവനെപ്പോലെയുള്ളവരുടെ അസ്ഥികൂടങ്ങൾ കണ്ടുപിടിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് ഇത്ര പൊക്കമുള്ള ഒരുത്തൻ ഉണ്ടായിരുന്നിരിക്കയില്ല എന്ന് പറഞ്ഞുകൂടാ'.***

***(***) താമ്രം = ചെമ്പും വെള്ളീയവും ചേർന്നുള്ള ഒരു ലോഹം. ശേക്കൽ = ഏറെക്കുറെ ഒരു പണത്തിന്റെ തൂക്കം വരുന്ന ഒരു പ്രാചീന തൂക്ക അളവ്. (വേ. പു. നി.)***

ٱلْكَٰفِرِينَ ﴿٢٥٠﴾

കൾക്കെതിരിൽ ഞങ്ങളെ നീ സഹായിക്കുകയും ചെയ്യേണമേ!'

فَهَزَمُوهُم بِإِذْنِ ٱللَّهِ وَقَتَلَ دَاوُۥدُ جَالُوتَ

《251》 അങ്ങനെ, അവർ അല്ലാഹുവിന്റെ അനുമതികൊണ്ട് അവരെ തോൽപിച്ചുകളഞ്ഞു; ജാലൂത്തിനെ ദാവൂദ് കൊല്ലുകയും ചെയ്തു.

وَءَاتَىٰهُ ٱللَّهُ ٱلْمُلْكَ وَٱلْحِكْمَةَ وَعَلَّمَهُۥ مِمَّا يَشَآءُ

അദ്ദേഹത്തിന് അല്ലാഹു രാജത്വവും, വിജ്ഞാനവും നൽകുകയും ചെയ്തു; അവൻ ഉദ്ദേശിക്കുന്ന ചിലത് അദ്ദേഹത്തിന് അവൻ പഠിപ്പിച്ചും കൊടുത്തു.

وَلَوْلَا دَفْعُ ٱللَّهِ ٱلنَّاسَ بَعْضَهُم بِبَعْضٍ لَّفَسَدَتِ ٱلْأَرْضُ وَلَٰكِنَّ ٱللَّهَ ذُو فَضْلٍ عَلَى ٱلْعَٰلَمِينَ ﴿٢٥١﴾

അല്ലാഹു മനുഷ്യരെ- അവരിൽ ചിലരെ ചിലരെക്കൊണ്ട്- തടുക്കലില്ലായിരുന്നെങ്കിൽ, ഭൂമി നാശപ്പെടുമായിരുന്നു. പക്ഷേ, അല്ലാഹു ലോകരുടെ മേൽ ദയവുള്ളവനാകുന്നു.

---

《250》 وَلَمَّابَرَزُوا അവർ പ്രത്യക്ഷപ്പെട്ട (രംഗത്തുവന്ന)പ്പോൾ لِجَالُوتَ ജാലൂത്തിനോട് وَجُنُودِهِ അവന്റെ സൈന്യങ്ങളോടും قَالُوا അവർ പറഞ്ഞു رَبَّنَا ഞങ്ങളുടെ റബ്ബേ أَفْرِغْ നീ ചൊരിയണേ عَلَيْنَا ഞങ്ങളുടെ മേൽ صَبْرًا ക്ഷമ, സഹനം وَثَبِّتْ നീ ഉറപ്പിക്കുക (സ്ഥിരപ്പെടുത്തുക)യും ചെയ്യണേ أَقْدَامَنَا ഞങ്ങളുടെ പാദങ്ങൾ وَانصُرْنَا ഞങ്ങളെ സഹായിക്കയും ചെയ്യണേ عَلَى الْقَوْمِ ജനങ്ങൾക്കെതിരെ الْكَافِرِينَ അവിശ്വാസികളായ 《251》 فَهَزَمُوهُمْ അങ്ങനെ അവർ അവരെ പൊട്ടിച്ചു. പരാജയപ്പെടുത്തി بِإِذْنِ اللَّهِ അല്ലാഹുവിന്റെ അനുമതികൊണ്ട് وَقَتَلَ دَاوُدُ ദാവൂദ് കൊല്ലുകയും ചെയ്തു جَالُوتَ ജാലൂത്തിനെ وَآتَاهُ اللَّهُ അദ്ദേഹത്തിന് അല്ലാഹു കൊടുക്കുകയും ചെയ്തു الْمُلْكَ രാജത്വം وَالْحِكْمَةَ വിജ്ഞാനവും وَعَلَّمَهُ അദ്ദേഹത്തിന് അവൻ പഠിപ്പിക്കുകയും ചെയ്തു مِمَّا يَشَاءُ അവൻ ഉദ്ദേശിക്കുന്നതിൽനിന്നും (ചിലത്) وَلَوْلَا ഇല്ലായിരുന്നെങ്കിൽ دَفْعُ اللَّهِ അല്ലാഹുവിന്റെ തടവ്, തടുക്കൽ النَّاسَ മനുഷ്യരെ بَعْضَهُمْ അവരിൽ ചിലരെ بِبَعْضٍ ചിലരെക്കൊണ്ട് لَفَسَدَتِ നാശപ്പെടുകതന്നെ ചെയ്യുമായിരുന്നു, ദുഷിക്കുന്നതാണ് الْأَرْضُ ഭൂമി وَلَٰكِنَّ اللَّهَ പക്ഷേ (എന്നാൽ, എങ്കിലും) അല്ലാഹു ذُو فَضْلٍ ദയവ് (അനുഗ്രഹം- ഔദാര്യം ഉള്ളവനാണ്) عَلَى الْعَالَمِينَ ലോകരുടെമേൽ, ലോകരോട്

അല്ലാഹു ക്ഷമിക്കുന്നവരുടെ കൂടെ ആയിരിക്കുമെന്ന് കഴിഞ്ഞ വചനത്തിൽ പറ ഞ്ഞുവല്ലോ. അതുകൊണ്ട് ശത്രുക്കളുമായി യുദ്ധക്കളത്തിലിറങ്ങിയപ്പോൾ ആ സത്യ വിശ്വാസികൾ, തങ്ങളിൽ ക്ഷമയാകുന്ന അനുഗ്രഹം വർഷിച്ചുതരുവാനും, ശത്രുക്കളു മായി സധീരം അടരാടി വിജയം വരിക്കുമാറ്– ഭീരുത്വവും കാൽപതറലും കൂടാതെ പാദം ഉറപ്പിച്ചു തരുവാനും, അവസാന വിജയം തങ്ങൾക്കായിത്തീരുവാനും അല്ലാഹു വിനോട് പ്രാർത്ഥിച്ചുകൊണ്ടിരുന്നു. ആൾബലവും ആയുധ ശക്തിയും ധാരാളമുണ്ടാ യാൽ പോലും വിജയവും സഹായവും യഥാർത്ഥത്തിൽ അല്ലാഹുവിൽനിന്നുതന്നെ ലഭിക്കണമല്ലോ. ( ومالنصر الامن عند الله ) അതാ, അവരുടെ പ്രാർഥന അല്ലാഹു സ്വീക രിച്ചു. അല്ലാഹുവിന്റെ അനുമതിയും സഹായവും കൊണ്ട് ആ വമ്പിച്ച ശത്രുസൈന്യത്തെ അവർ പരാജയപ്പെടുത്തുകയും തുരത്തുകയും ചെയ്തു. അവരുടെ നട്ടെല്ലായിരുന്ന ഭീമൻ ജാലൂത്തിനെ സത്യവിശ്വാസികളുടെ ഭാഗത്തുനിന്ന് ദാവൂദ് (അ) കൊലപ്പെടു ത്തുകയും ചെയ്തു.

ത്വാലൂത്ത് രാജാവിനുശേഷം ദാവൂദ് (അ) ഇസ്റാഈല്യരുടെ രാജാവായിത്തീർന്നു. പിന്നീട് അദ്ദേഹത്തിന് പ്രവാചകത്വവും ലഭിക്കുകയുണ്ടായി. വിജ്ഞാനം (الْحِكْمَةَ) കൊണ്ടുദ്ദേശ്യം പ്രവാചകത്വം കൂടി ഉൾക്കൊള്ളുന്നതായിരിക്കാം. الله اعلم ഏതായാലും രാജത്വത്തിന്റെയും പ്രവാചകത്വത്തിന്റെയും പദവികൾ ഒന്നിച്ചലങ്കരിക്കുവാനുള്ള ഭാഗ്യം സിദ്ധിച്ച ഒന്നാമത്തെ മഹാൻ ദാവൂദ് നബി (അ) തന്നെയാണെന്നത്രെ അറിയപ്പെടുന്ന ത്. പടയങ്കി നിർമിക്കൽ, പക്ഷികളുടെ ഭാഷ മനസ്സിലാക്കൽ മുതലായ ചില അറിവു കൾ അദ്ദേഹത്തിന് പ്രത്യേകം നൽകപ്പെട്ട അനുഗ്രഹങ്ങളായി ക്വുർആനിൽ പ്രസ്താ വിക്കപ്പെട്ടിട്ടുള്ളതാണ്. അല്ലാഹു ഉദ്ദേശിക്കുന്ന ചില കാര്യങ്ങൾ അദ്ദേഹത്തിന് പഠിപ്പി ക്കുകയും ചെയ്തു (وَعَلَّمَهُ مِمَّا يَشَاءُ) എന്ന് പറഞ്ഞത് ഇങ്ങനെയുള്ള കാര്യങ്ങളെ സൂചിപ്പിക്കുന്നു. ജാലൂത്തിനെ കൊലപ്പെടുത്തിയ കാലത്ത് അദ്ദേഹം ആടുകളെ മേച്ചു കൊണ്ട് നടന്നിരുന്ന ഒരു ചെറുപ്പക്കാരനായിരുന്നുവെന്നും മറ്റും ക്വുർആൻ വ്യാഖ്യാ താക്കൾ പറഞ്ഞുകാണാം. താഴെ ഉദ്ധരിക്കുന്ന ബൈബ്ളിന്റെ ഉദ്ധരണിയിലും അങ്ങനെ പറയുന്നു. വാസ്തവം അല്ലാഹുവിനറിയാം. ഈ രംഗം ബൈബ്ൾ വിവരിച്ചതിന്റെ ചുരുക്കം ഇങ്ങനെ ഉദ്ധരിക്കാം:–

'.........അവൻ (ഗൊല്യാത്ത്) യിസ്റായേൽ നിരകളോട് വിളിച്ചു പറഞ്ഞു: ഞാൻ ഫെലി സ്ത്യനും നിങ്ങൾ ശൗലിന്റെ ചേവകരുമാണല്ലോ. ഒരാൾ എന്റെ അടുക്കൽ വരട്ടെ. അവൻ അങ്കം വെട്ടി എന്നെ കൊല്ലുന്നപക്ഷം ഞങ്ങൾ നിങ്ങൾക്ക് അടിമകളാകാം. ഈ വാക്ക് കേട്ട് ശൌലും കൂട്ടരും ഭയപ്പെട്ടു. ദാവീദ് (ദാവൂദ്) യെഹൂദയിലെ ബെത്ത്ലെഹെമി ( بيت لحم )ലെ യിശ്ശായിയുടെ മകനായിരുന്നു. യിശ്ശായിയുടെ മൂത്ത മൂന്ന് മക്കൾ യുദ്ധ ത്തിന് പോന്നിരുന്നു. ദാവീദ് ചെറിയവനും ആടുകളെ മേക്കാൻ പോകുന്നവനുമായിരു ന്നു. ജ്യേഷ്ഠൻമാരുടെ വിവരം അറിയുവാനും, അവർക്ക് ചില സാധനങ്ങൾ എത്തിച്ചു കൊടുക്കുവാനും യിശ്ശായി ദാവീദിനെ അയച്ചു. ചെന്നപ്പോൾ ഗൊല്യാത്തിന്റെ വാക്കു കൾ കേട്ടു. അവനെ കൊല്ലുന്നവന് രാജാവ് എന്ത് കൊടുക്കുമെന്ന് ദാവീദ് അന്വേഷി ച്ചു. രാജാവ് അവനെ സമ്പന്നനാക്കും, മകളെ അവന് കെട്ടിച്ചുകൊടുക്കും എന്നും മറ്റും ജനങ്ങൾ പറഞ്ഞവിവരം ശൗൽ അറിഞ്ഞു, ദാവീദിനെ വരുത്തി ചോദ്യം ചെയ്തു. എന്റെ ആടുകളെ പിടിക്കുവാൻ സിംഹവും കരടിയും വന്നിട്ട് ഞാനവയെ അടിച്ചുകൊന്നിട്ടു ണ്ടെന്ന് അവൻ പറഞ്ഞു. അങ്ങനെ, ശൗൽ ദാവീദിന് അങ്കിയും വാളും മറ്റും നൽകി.

പക്ഷേ, അതൊന്നും മുമ്പ് ശീലിക്കാത്തതുകൊണ്ട് ദാവീദ് അതെല്ലാം അഴിച്ചുവെച്ചു. വടി എടുത്തു. അഞ്ചു കല്ലുംപെറുക്കി ഇടയസഞ്ചിയിലിട്ടു. കയ്യിൽ കവണയുമായി ഗൊല്യാത്തിന്റെ അടുക്കൽ ചെന്നു. ബാലനും കോമളനുമായ ദാവീദിനോട് വടിയും കല്ലും കൊണ്ടുവരുവാൻ ഞാൻ നായയാണോ എന്നും മറ്റും ചോദിച്ചു ഗൊല്യാത്ത് നിന്ദിച്ചു. ദാവീദ് ഒരു കല്ല് കവണയിൽവെച്ച് വീശി. അതവന്റെ നെറ്റിക്കുകൊണ്ടു. അവൻ വീണു. അങ്ങനെ, ഒരു കല്ലുകൊണ്ട് അവനെ കൊന്നു. ഇത് കണ്ട് ഫെലിസ്ത്യർ ഓടി. യിസ്രാഈല്യരും, യഹൂദ്യരും ആർത്തുവിളിച്ചുകൊണ്ട് അവരെ പിൻതുടർന്നു.' (1. ശമു. അദ്ധ്യായം: 17)

'ശൗൽ ദാവീദിന് മകളെ വിവാഹം ചെയ്തുകൊടുത്തെങ്കിലും പിന്നീട് അദ്ദേഹത്തിന് ജനങ്ങൾക്കിടയിലുള്ള സ്നേഹവും സ്വാധീനവും കണ്ട് ശൗലിന് അദ്ദേഹത്തോട് ശത്രുതയായി; അതിനെത്തുടർന്ന് അവർക്കിടയിൽ പല സംഘട്ടനങ്ങളും നടന്നു; അതിലൊക്കെ ശൗലിന്റെ ഒരു മകൻ ദാവീദിന് അനുകൂലമായി പ്രവർത്തിച്ചു; ശമവേൽ പ്രവാചകനും ശൗൽ രാജാവും തമ്മിൽ തന്നെയും വിയോജിപ്പുണ്ടായി; ശൗലിന്റെ ശേഷം രാജത്വം തനിക്കാണെന്ന് ദാവീദിനോട് ശമുവേൽ പറഞ്ഞിരുന്നു; ഫെലിസ്ത്യരുമായുണ്ടായ ഒരു യുദ്ധത്തിൽ ശൗൽ കൊല്ലപ്പെട്ടു; അതിനുമുമ്പായി ശമുവേൽ കാലഗതി പ്രാപിച്ചിരുന്നു; ശൗലിനുശേഷം യെഹൂദ്യക്കാർ ദാവീദിനെ രാജാവായി സ്വീകരിച്ചെങ്കിലും മറ്റുള്ളവർ ശൗലിന്റെ ഒരു മകനെ രാജാവാക്കി; ആ മകന്റെ മരണശേഷമാണ് ഇസ്റായീല്യർ മുഴുവനും ദാവീദിനെ രാജാവായി അംഗീകരിച്ചത്.' എന്നൊക്കെ തുടർന്നുള്ള അദ്ധ്യായങ്ങളിൽ ബൈബ്ൾ വിസ്തരിച്ചു വിവരിച്ചു കാണാം. ഇതിൽ അധിക ഭാഗവും ക്വുർആന്റെ വെളിച്ചത്തിൽ ശരിവെക്കുവാൻ നിവൃത്തിയില്ലാത്തതാകുന്നു. ക്വുർആനാകട്ടെ, ദാവൂദ് (അ)ന്റെ ചരിത്രപ്രധാനമായ ഭാഗങ്ങളെല്ലാം കൂടി ഇവിടെ 'ദാവൂദ് ജാലൂത്തിനെ കൊന്നു' എന്നും, 'അല്ലാഹു അദ്ദേഹത്തിന് രാജത്വവും വിജ്ഞാനവും നൽകി' എന്നും, 'അവൻ ഉദ്ദേശിക്കുന്ന ചില കാര്യങ്ങൾ അദ്ദേഹത്തിന് പഠിപ്പിച്ചു' എന്നുമുള്ള ( وَقَتَلَ دَاوُدُ إِلَىٰ قَوْلِهِ مِمَّا يَشَاءُ ) മൂന്ന് ചെറുവാക്യങ്ങളിൽ ഉൾക്കൊള്ളിച്ചിരിക്കുകയാണ്. ബൈബ്ൾ ഒന്നിലധികം അദ്ധ്യായങ്ങളിലായി വിവരിച്ച ഒരു സംഭവം ഒന്നും രണ്ടും വാക്കുകളിൽ ഒതുക്കിപ്പറയുന്ന സമ്പ്രദായം ക്വുർആനിൽ ഇതുപോലെ വേറെയും സ്ഥലങ്ങളിൽ കാണാവുന്നതാണ്.

ഈ ചരിത്രസംഭവം വിവരിച്ചശേഷം ഇത്തരം സംഭവങ്ങൾ നടപ്പിൽ വരുത്തുന്നതിലടങ്ങിയ തത്വം അല്ലാഹു ചൂണ്ടിക്കാട്ടുകയാണ് وَلَوْلَا دَفْعُ اللَّهِ النَّاسَ (മനുഷ്യരിൽ ചിലരെ ചിലരെക്കൊണ്ട് അല്ലാഹു തടുക്കലില്ലായിരുന്നെങ്കിൽ ഭൂമി നാശപ്പെട്ടുപോകുമായിരുന്നു.) ഭൂലോകം നശിച്ചു പോകുമെന്നോ ഭൗതികജീവിതം നിലച്ചുപോകുമെന്നോ അല്ല– ഭൂലോകത്ത് സമാധാന ജീവിതവും ധാർമിക ജീവിതവും താറുമാറാക്കുക എന്നത്രെ– ഭൂമി നാശപ്പെടുക എന്ന് പറഞ്ഞതിന്റെ സാരം. അവിശ്വാസത്തിന്റെയും ദുർമാർഗത്തിന്റെയും വൻശക്തികൾക്കെതിരെ സത്യവിശ്വാസത്തിന്റെയും സൻമാർഗത്തിന്റെയും ദൗത്യവാഹകൻമാരെ അല്ലാഹു ഇടക്കിടെ സഹായിച്ചു വിജയിപ്പിച്ചുകൊണ്ട് അവയെ തടുത്തു നിർത്താത്തപക്ഷം, ഭൂലോകമാകെ പൈശാചികത്വത്തിന്റെയും മൃഗീയതയുടെയും കൂത്തരങ്ങായി മാറുമല്ലോ. അതില്ലാതാക്കുവാൻവേണ്ടി– ലോകരുടെ പൊതുനന്മയെ ഉദ്ദേശിച്ച് –അല്ലാഹു അവന്റെ ഔദാര്യവും അനുഗ്രഹവും നിമിത്തം ഈ ലോകത്ത് നടപ്പിൽവരുത്തുന്ന നടപടിച്ചട്ടങ്ങളിൽ ഒന്നാണത് എന്ന് താൽപര്യം. സൂ:ഹജ്ജിൽ അല്ലാഹു പറ

യുന്നു: اللَّهُ وَلَوْلَا دَفْعُ اللَّهِ النَّاسَ بَعْضَهُم بِبَعْضٍ لَّهُدِّمَتْ صَوَامِعُ (സാരം: മനുഷ്യരിൽ ചിലരെ ചിലരെക്കൊണ്ട് അല്ലാഹു തടുക്കലില്ലായിരുന്നുവെങ്കിൽ, അല്ലാഹുവിന്റെ നാമം ധാരാള മായി കീർത്തിക്കപ്പെടുന്ന പല സന്യാസിമഠങ്ങളും, ക്രിസ്തീയ ദേവാലയങ്ങളും, ജൂത ദേവാലയങ്ങളും, മുസ്‌ലിംപള്ളികളും പൊളിച്ച് തകർക്കപ്പെടുമായിരുന്നു. (ഹജ്ജ്: 40)

تِلْكَ ءَايَٰتُ ٱللَّهِ نَتْلُوهَا عَلَيْكَ بِٱلْحَقِّ ۚ

﴾252﴿ **അത് (ഒക്കെയും) അല്ലാഹുവിന്റെ 'ആയത്ത്' [ലക്ഷ്യം]കളാകുന്നു; യഥാർത്ഥപ്രകാരം, നാം അവയെ നിനക്ക് ഓതിത്തരുകയാണ്.**

وَإِنَّكَ لَمِنَ ٱلْمُرْسَلِينَ ﴿٢٥٢﴾

**നിശ്ചയമായും, നീയും 'മുർസലു' കളിൽ [ദിവ്യദൗത്യം നൽകപ്പെട്ടവരിൽ] പെട്ടവൻ തന്നെയാകുന്നു.**

---

﴾252﴿ تِلْكَ അത്, അവ, ഇവ آيَاتُ اللَّهِ അല്ലാഹുവിന്റെ ആയത്തുകളാണ് نَتْلُوهَا അവയെ നാം ഓതിത്തരുന്നു عَلَيْكَ നിന്റെമേൽ, നിനക്ക് بِالْحَقِّ യഥാർത്ഥ പ്രകാരം, മുറയനുസരിച്ച് وَإِنَّكَ നിശ്ചയമായും നീയും لَمِنَ الْمُرْسَلِينَ മുർസലുകളിൽ പെട്ട(വൻ) തന്നെ

---

മേൽ വിവരിച്ചതെല്ലാം അറിഞ്ഞിരിക്കേണ്ടുന്ന യഥാർത്ഥ സംഭവങ്ങളാണ്. വേദക്കാർക്കും ചരിത്രാന്വേഷികൾക്കും അറിയാവുന്ന പരമാർത്ഥങ്ങളാണ്. നീ അല്ലാഹുവിനാൽ അയക്കപ്പെട്ട ദൈവദൂതനായത് കൊണ്ട് നിനക്ക് ഇതൊക്കെ നാം (മലക്കുമുഖേന) ഓതിക്കേൾപ്പിച്ചു വിവരിച്ചു തരുകയാണ് എന്നൊക്കെ നബി തിരുമേനിﷺയെ അല്ലാഹു ഉണർത്തുകയാണ്.

## ജുസ്ഉ് - 3

## വിഭാഗം - 34

۞ تِلْكَ ٱلرُّسُلُ فَضَّلْنَا بَعْضَهُمْ عَلَىٰ بَعْضٍ ۘ مِّنْهُم مَّن كَلَّمَ ٱللَّهُ ۖ وَرَفَعَ بَعْضَهُمْ دَرَجَٰتٍ ۚ

﴾253﴿ **(മേൽ പ്രസ്താവിക്കപ്പെട്ട) ആ റസൂലുകൾ, അവരിൽ ചിലരെ ചിലരെക്കാൾ നാം ശ്രേഷ്ഠരാക്കിയിരിക്കുന്നു. അവരിൽ അല്ലാഹു സംസാരിച്ചവരുണ്ട്. അവരിൽ ചിലരെ അവൻ പല പദവികൾ ഉയർത്തുകയും ചെയ്തിരിക്കുന്നു.**

وَءَاتَيْنَا عِيسَى ٱبْنَ مَرْيَمَ ٱلْبَيِّنَٰتِ وَأَيَّدْنَٰهُ بِرُوحِ ٱلْقُدُسِ ۗ وَلَوْ شَآءَ

**മർയമിന്റെ മകൻ ഈസാക്ക് നാം വ്യക്തമായ തെളിവുകൾ നൽകുകയും, പരിശുദ്ധാത്മാവ് മുഖേന അദ്ദേഹത്തെ നാം ബലപ്പെടുത്തുകയും**

ٱللَّهُ مَا ٱقۡتَتَلَ ٱلَّذِينَ مِنۢ بَعۡدِهِم مِّنۢ بَعۡدِ مَا جَآءَتۡهُمُ ٱلۡبَيِّنَٰتُ وَلَٰكِنِ ٱخۡتَلَفُواْ فَمِنۡهُم مَّنۡ ءَامَنَ وَمِنۡهُم مَّن كَفَرَۚ وَلَوۡ شَآءَ ٱللَّهُ مَا ٱقۡتَتَلُواْ

**ചെയ്തിരിക്കുന്നു. അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ, അവരുടെ ശേഷമുള്ളവർ അവർക്ക് വ്യക്തമായ തെളിവുകൾ വന്നതിനുശേഷം (പരസ്പരം) ശണ്ഠകൂടുകയില്ലായിരുന്നു. എങ്കിലും, അവർ (അഭിപ്രായ) ഭിന്നിപ്പിലായി; എന്നിട്ട് അവരിൽ നിന്ന് (ചിലർ) വിശ്വസിച്ചവരുണ്ട്; അവരിൽ നിന്ന് (ചിലർ) അവിശ്വസിച്ചവരുമുണ്ട്. അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ, അവർ (പരസ്പരം) ശണ്ഠകൂടുകയില്ലായിരുന്നു.**

وَلَٰكِنَّ ٱللَّهَ يَفۡعَلُ مَا يُرِيدُ ﴿٢٥٣﴾

**എങ്കിലും, അല്ലാഹു അവൻ ഉദ്ദേശിക്കുന്നത് ചെയ്യുന്നു.**

---

﴾253﴿ تِلْكَ الرُّسُلُ ആ റസൂലുകൾ فَضَّلْنَا നാം ശ്രേഷ്ഠരാക്കിയിരിക്കുന്നു بَعْضَهُمْ അവരിൽ ചിലരെ عَلَىٰ بَعْضٍ ചിലരെക്കാൾ مِنْهُم അവരിലുണ്ട് مَنْ كَلَّمَ اللَّهُ അല്ലാഹു സംസാരിച്ചവർ وَرَفَعَ അവൻ ഉയർത്തുകയും ചെയ്തിരിക്കുന്നു بَعْضَهُمْ അവരിൽ ചിലരെ دَرَجَاتٍ പല പദവികൾ, പടികൾ وَآتَيْنَا നാം കൊടുക്കുകയും ചെയ്തു عِيسَى ഈസാക്ക് ابْنَ مَرْيَمَ മർയമിന്റെ മകൻ الْبَيِّنَاتِ (വ്യക്തമായ) തെളിവുകൾ وَأَيَّدْنَاهُ അദ്ദേഹത്തെ നാം ബലപ്പെടുത്തുകയും ചെയ്തു بِرُوحِ الْقُدُسِ പരിശുദ്ധാത്മാവിനെക്കൊണ്ട് وَلَوْ شَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ مَا اقْتَتَلَ ശണ്ഠം കൂടുക (യുദ്ധം ചെയ്യുക- കൊലനടത്തുക)യില്ലായിരുന്നു الَّذِينَ യാതൊരു കൂട്ടർ مِن بَعْدِهِم അവരുടെ ശേഷമുള്ള مِن بَعْدِ ശേഷം, ശേഷമായി مَا جَاءَتْهُمُ അവർക്ക് വന്നതിന്റെ الْبَيِّنَاتُ തെളിവുകൾ وَلَٰكِنِ എങ്കിലും اخْتَلَفُوا അവർ ഭിന്നിച്ചു فَمِنْهُم എന്നിട്ട് അവരിലുണ്ട്, അവരിൽ ചിലർ ആകുന്നു مَنْ آمَنَ വിശ്വസിച്ചവർ وَمِنْهُم അവരിലുണ്ട്, ചിലർ ആകുന്നു مَنْ كَفَرَ അവിശ്വസിച്ചവർ وَلَوْ شَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ مَا اقْتَتَلُوا അവർ ശണ്ഠം കൂടുകയില്ലായിരുന്നു وَلَٰكِنَّ اللَّهَ എങ്കിലും അല്ലാഹു يَفْعَلُ അവൻ ചെയ്യും, ചെയ്യുന്നു مَا يُرِيدُ അവൻ (താൻ) ഉദ്ദേശിക്കുന്നത്

---

ഈ സൂറത്തിൽ, ഇതേവരെയായി പല റസൂലുകളെക്കുറിച്ചും അവരുടെ സമുദായങ്ങളെക്കുറിച്ചും പ്രസ്താവിക്കുകയുണ്ടായി. അവസാനം, കഴിഞ്ഞ വചനത്തിൽ നബി തിരുമേനിﷺയും ആ റസൂലുകളിൽ പെട്ട ഒരാളാണെന്നും പറഞ്ഞു. അതിന് ശേഷം മേൽ പ്രസ്താവിച്ച എല്ലാ റസൂലുകളെയും ചൂണ്ടിക്കൊണ്ടുള്ള ഒരു പൊതു പ്രസ്താവനയാണിത്. അതായത്: ജനങ്ങൾക്ക് മാർഗദർശനം നൽകുവാനായി നിയോഗിച്ചയക്കപ്പെട്ട ദൈവദൂതൻമാരാണ് അവരെല്ലാം. എന്നാൽ, ശ്രേഷ്ഠതയിലും പദവികളിലും എല്ലാ

വരും സമനിലക്കാരല്ല. അവരിൽ ചിലരെ ചിലരെക്കാൾ അല്ലാഹു ശ്രേഷ്ഠരാക്കിവെച്ചിട്ടുണ്ട്. ചിലർക്ക് നൽകപ്പെടാത്ത പലപദവികളും വേറെ ചിലർക്ക് നൽകിയിരിക്കും. ഉദാഹരണമായി, മലക്കുകളുടെയോ മറ്റോ മാദ്ധ്യമം കൂടാതെ നേരിൽ തന്നെ അല്ലാഹു സംസാരിച്ചവർ അവരിലുണ്ട്. അതുപോലെ, വേറെ ചിലർക്ക് മറ്റവർക്കില്ലാത്ത ചില പ്രത്യേകതകളും നൽകിയിട്ടുണ്ട്. എന്നത്രെ ആദ്യത്തെ വാക്യങ്ങളിൽ പറഞ്ഞതിന്റെ സാരം.

അല്ലാഹു നേരിൽ സംസാരിക്കുകയെന്ന മഹാഭാഗ്യം സിദ്ധിച്ച റസൂലാണ് മൂസാ നബി (അ). അദ്ദേഹത്തോട് അല്ലാഹു സംസാരിച്ചതായി അല്ലാഹു തന്നെ സ്പഷ്ടമാക്കിയിട്ടുള്ളതാണ്. (4: 164) കൂടാതെ, സീനാ താഴ്‌വരയിൽവെച്ച് അദ്ദേഹത്തോട് അല്ലാഹു സംസാരിച്ച സംഭവം ഒന്നിലധികം സ്ഥലത്തും ക്വുർആനിൽ കാണാം. ഈ ഭൂലോകത്തുവെച്ച് ഈ ഭാഗ്യം മറ്റാർക്കും ഉണ്ടായതായി അറിയില്ല. അതുകൊണ്ടുതന്നെയാണ് അദ്ദേഹത്തെപ്പറ്റി كَلِيمُ اللَّهِ (കലീമുല്ലാഹി = അല്ലാഹു സംസാരിച്ച ആൾ) എന്ന് പറയുന്നതും. നബി തിരുമേനിﷺയുടെ പ്രസിദ്ധമായ 'മിഅ്റാജി'ൽ (വാനാരോഹണ യാത്രയിൽ) തിരുമേനിയോട് അല്ലാഹു സംസാരിച്ചതായി ബലപ്പെട്ട ഹദീഥുകളിൽ വന്നിട്ടുണ്ട്. സൂറത്തുന്നജ്മിൽ അതിന്റെ ചില സൂചനകളും കാണാവുന്നതാണ്. എല്ലാ റസൂലുകളും ഏതെങ്കിലും ഒരു ജനതയിലേക്കും കാലത്തേക്കും നിയോഗിക്കപ്പെട്ടവരായിരുന്നു. ലോകജനതയിലേക്ക് ആകമാനമായി അയക്കപ്പെട്ട ആളും, അന്ത്യപ്രവാചകനും എന്ന പദവി നബിﷺക്ക് മാത്രമാണുള്ളത്. അതുപോലെ മറ്റ് പ്രവാചകൻമാർക്കില്ലാത്ത ബഹുമതികൾ പലതും വേറെയും തിരുമേനിക്കുണ്ട്. ഇതുപോലെ, ഇബ്റാഹീം നബി (അ)ക്കും തന്നെ മറ്റുള്ളവർക്ക് ലഭിക്കാത്ത പല സ്ഥാനപദവികളും ശ്രേഷ്ഠതകളും ഉള്ളതായി ക്വുർആനിൽ നിന്ന് വ്യക്തമാണ്. 'അദ്ദേഹത്തെ അല്ലാഹു ചങ്ങാതി ആക്കി വെച്ചിരിക്കുന്നു' എന്ന്, 4: 125 ൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. അതുകൊണ്ടാണ് അദ്ദേഹത്തെപ്പറ്റി خَلِيلُ اللَّهِ ('ഖലീലുല്ലാഹി = അല്ലാഹുവിന്റെ ചങ്ങാതി) എന്ന് പറയുന്നത്. എല്ലാ റസൂലുകൾക്കും അവരവരുടെ ദൗത്യ നിർവ്വഹണത്തിനാവശ്യമായ തെളിവുകളും ദൃഷ്ടാന്തങ്ങളും നൽകപ്പെടാതിരുന്നില്ല. എങ്കിലും അവയിലും റസൂലുകളുടെ നില വ്യത്യസ്തമായിരിക്കും. ഈസാ നബി (അ)ക്ക് നൽകപ്പെട്ട തെളിവുകൾ അതിനുദാഹരണമാണ്. അല്ലാഹുവിന്റെ അനുവാദപ്രകാരം മരണപ്പെട്ടവരെ ജീവിപ്പിക്കുക, മണ്ണുകൊണ്ട് കുരുവികളുണ്ടാക്കി പറപ്പിക്കുക, മാറാവ്യാധികൾ സുഖപ്പെടുത്തുക മുതലായവ അദ്ദേഹത്തിന്റെ പ്രത്യേക ദൃഷ്ടാന്തങ്ങളായിരുന്നു.

ഈസാ (അ)നെപ്പറ്റി ക്രിസ്ത്യാനികൾ ദൈവപുത്രനാണെന്നും ദൈവം തന്നെയാണെന്നും വാദിച്ചുവരുന്നു. ഈ വാദം കളവാണെന്നും, അദ്ദേഹം പിതാവില്ലാതെ ജനിച്ച ആളാണെങ്കിലും ഒരു സ്ത്രീയിൽനിന്ന് ജനിച്ച മനുഷ്യൻ മാത്രമാണെന്നുമുള്ള യാഥാർത്ഥ്യമാണ് ഈസാ നബി (അ)യെപ്പറ്റി പറയുമ്പോൾ മിക്കപ്പോഴും عِيسى ابن مريم (മർയമിന്റെ മകൻ ഈസാ) എന്ന പ്രയോഗം മുഖേന അല്ലാഹു സൂചിപ്പിക്കുന്നത്. പരിശുദ്ധാത്മാവ് (رُوحُ الْقُدُس) കൊണ്ടുദ്ദേശ്യം ജിബ്‌രീൽ (അ) എന്ന മലക്കാണെന്നും, അദ്ദേഹത്തിന് ജിബ്‌രീൽ (അ) മുഖേന ലഭിച്ചിരുന്ന ആത്മീയ സഹായങ്ങളായിരിക്കും അദ്ദേഹത്തെക്കൊണ്ട് ബലപ്പെടുത്തി എന്ന് പറഞ്ഞതിന്റെ താൽപര്യമെന്നും 87-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നാം മുമ്പ് ചൂണ്ടിക്കാട്ടിയിട്ടുണ്ട്. കൂടുതൽ വിവരം അവിടെ നോക്കുക. (പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള ക്രിസ്തീയ ജൽപനങ്ങളെ സംബന്ധിച്ച് സൂറത്തുന്നിസാഇന്റെ അവസാന ഭാഗത്തിൽവെച്ച് വിവരിക്കുന്നതാണ്. إن شاء الله)

ശ്രേഷ്ഠതകളിലും പദവികളിലും റസൂലുകൾ വ്യത്യസ്ത നിലക്കാരായിരുന്നുവെങ്കിലും അവരുടെയെല്ലാം പ്രബോധന തത്വം ഒന്നായിരുന്നു. അത് സ്ഥാപിക്കുവാനുള്ള വ്യക്തമായ തെളിവുകൾ എല്ലാവർക്കും നൽകപ്പെട്ടിട്ടുമുണ്ട്. എന്നിട്ടും ജനങ്ങൾക്കിടയിൽ ഭിന്നിപ്പ് നിലനിൽക്കുകയും, സത്യവിശ്വാസികളും അവിശ്വാസികളുമായി ചേരിപിരിഞ്ഞു ശണ്ഠയും കലഹവും നടന്നുകൊണ്ടിരിക്കുകയും ചെയ്യുന്നു. ഇതൊക്കെ അല്ലാഹു അറിയാതെ സംഭവിക്കുന്നതല്ല. അങ്ങനെ സംഭവിക്കരുതെന്ന് അവൻ ഉദ്ദേശിച്ചിരുന്നെങ്കിൽ തീർച്ചയായും അങ്ങനെ സംഭവിക്കുകയില്ലായിരുന്നു. അഥവാ എല്ലാവരും ഒന്നടങ്കം സത്യവിശ്വാസികളും സൻമാർഗികളും തന്നെ ആകുമായിരുന്നു. പക്ഷേ, നല്ലതും ചീത്തയും തിരിച്ചറിയുവാനുള്ള വിവേചന ബുദ്ധിയും വേണ്ടത്ര തെളിവുകളും നൽകിയതോടൊപ്പംതന്നെ, ഇഷ്ടമുള്ളതിനെ സ്വീകരിക്കുവാനുള്ള ഇച്ഛാ സ്വാതന്ത്ര്യവും മനുഷ്യന് അല്ലാഹു കൊടുത്തിരിക്കുകയാണ്. ആ സ്വാതന്ത്ര്യം ഉപയോഗിച്ചുകൊണ്ട് അവൻ ഈ ജീവിതത്തിൽ എന്ത് നിലപാട് സ്വീകരിക്കുന്നുവോ ഭാവിജീവിതത്തിൽ അതനുസരിച്ചുള്ള പ്രതിഫലം അവന് നൽകുവാനാണ് അല്ലാഹു നിശ്ചയിച്ചിരിക്കുന്നത്. ഈ സ്വാതന്ത്ര്യം ഒരു കൂട്ടർ ഉപയോഗപ്പെടുത്തി സൻമാർഗം പ്രാപിക്കുന്നു. വേറൊരു കൂട്ടർ അത് ദുരുപയോഗപ്പെടുത്തി ദുർമാർഗത്തിൽ ആപതിക്കുകയും ചെയ്യുന്നു. ഇതാണ്. പ്രസ്തുത ശണ്ഠകൾക്കും ഭിന്നിപ്പുകൾക്കും കാരണം. എന്നൊക്കെയാണ് പിന്നീടുള്ള വാക്യങ്ങളിൽ അല്ലാഹു പറഞ്ഞതിലടങ്ങിയ സാരം. ഈ വിഷയകമായി സൂ: ഹൂദ് 118, 119 വചനങ്ങളിൽ കൂടുതൽ വിവരം വരുന്നതാണ് إن شاء الله

മേൽ പറഞ്ഞ ഭിന്നിപ്പ് ( اِخْتِلَاف ) കൊണ്ടുദ്ദേശ്യം ജീവിതത്തിൽ മനുഷ്യന്റെ പുരോഗതിക്കും വളർച്ചക്കും ആവശ്യമായ ഭിന്നവാസനകളാണെന്ന് സമർത്ഥിച്ചുകൊണ്ട് ചിലർ ചില പുതിയ ആശയങ്ങൾ ഇവിടെ സൂചിപ്പിച്ചു കാണുന്നു. അങ്ങനെയാണെങ്കിൽ, ആ ഭിന്നിപ്പിനെ വിശദീകരിച്ചുകൊണ്ട് فَمِنْهُم مَّنْ آمَنَ وَمِنْهُم مَّن كَفَرَ (അങ്ങനെ, അവരിൽ വിശ്വസിച്ചവരുമുണ്ട്; അവിശ്വസിച്ചവരും ഉണ്ട്) എന്ന് അല്ലാഹു പറയുമായിരുന്നില്ല. 'അവരിൽ കച്ചവടക്കാരും കൃഷിക്കാരുമുണ്ട്' എന്നിങ്ങനെ മറ്റുവല്ലതുമായിരുന്നു പറയേണ്ടിയിരുന്നത്.

മനുഷ്യർക്ക് രണ്ടും സ്വീകരിക്കുവാനുള്ള ഇച്ഛാ സ്വാതന്ത്ര്യം എന്തിന് നൽകപ്പെട്ടു? എന്തുകൊണ്ട് സന്മാർഗം സ്വീകരിക്കുവാനുള്ള വാസന മാത്രം നൽകിക്കൊണ്ട് സൃഷ്ടിക്കപ്പെട്ടില്ല? എന്നിങ്ങനെ ചോദ്യം ചെയ്യാൻ മനുഷ്യന് അർഹതയില്ല. അതിന്റെ ഉത്തരം ഗ്രഹിക്കത്തക്ക ത്രാണിയും മനുഷ്യനില്ല. لَا يُسْأَلُ عَمَّا يَفْعَلُ وَهُمْ يُسْأَلُونَ (അവൻ ചെയ്യുന്നതിനെപ്പറ്റി ചോദ്യം ചെയ്യപ്പെടുകയില്ല; അവരാകട്ടെ ചോദ്യം ചെയ്യപ്പെടുകയും ചെയ്യും.) എല്ലാം അല്ലാഹുവിന്റെ സൃഷ്ടി. അവന്റെ നിയമ വ്യവസ്ഥ. ഓരോ സൃഷ്ടിക്കും നൽകപ്പെടേണ്ടുന്ന ആകൃതിയേത്. പ്രകൃതിയേത് എന്നൊക്കെ അവനറിയാം. അവനേ അതറിഞ്ഞുകൂടൂ. എല്ലാം അവന്റെ ഉദ്ദേശ്യവും ഹിതവും ( وَلَٰكِنَّ اللَّهَ يَفْعَلُ مَا يُرِيدُ ). അതനുസരിച്ച് എല്ലാം അവൻ നടപ്പിൽ വരുത്തും.

## വിഭാഗം - 34

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ أَنفِقُواْ مِمَّا رَزَقْنَٰكُم مِّن قَبْلِ أَن يَأْتِيَ يَوْمٌ لَّا

﴿254﴾ **ഹേ, വിശ്വസിച്ചവരേ, നിങ്ങൾക്ക് നാം നൽകിയിട്ടുള്ളതിൽ നിന്ന് നിങ്ങൾ ചിലവഴിക്കുവിൻ, ഒരു ക്രയവിക്രയമാകട്ടെ ശുപാർശയാക**

| | |
|---|---|
| بَيۡعٌ فِيهِ وَلَا خُلَّةٌ وَلَا شَفَٰعَةٌۗ | ട്ടെ, ചങ്ങാതിത്തമാകട്ടെ, (ഉണ്ടായിരിക്കുക) ഇല്ലാത്ത ഒരു ദിവസം വന്നെത്തുന്നതിന് മുമ്പായി. |
| وَٱلۡكَٰفِرُونَ هُمُ ٱلظَّٰلِمُونَ ﴿٢٥٤﴾ | അവിശ്വാസികൾ തന്നെയാണ് അക്രമകാരികൾ. |

﴾254﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ, أَنْفِقُوا നിങ്ങൾ ചെലവഴിക്കുവിൻ مِمَّا رَزَقْنَاكُمْ നിങ്ങൾക്ക് നാം നൽകിയതിൽ നിന്ന് مِنْ قَبْلِ മുമ്പായി أَنْ يَأْتِيَ വരുന്നതിന് يَوْمٌ ഒരു ദിവസം لَا بَيْعٌ ഒരു ക്രയവിക്രയവും (വിൽപനയും- കച്ചവടവും) ഇല്ല فِيهِ അതിൽ وَلَا خُلَّةٌ ചങ്ങാതിത്തവും (സുഹൃൽ ബന്ധവും) ഇല്ല وَلَا شَفَاعَةٌ ശുപാർശയുമില്ല وَالْكَافِرُونَ അവിശ്വാസികൾ هُمُ അവർതന്നെ الظَّالِمُونَ അക്രമികൾ

243-ാം വചനത്തിൽ ചൂണ്ടിക്കാട്ടിയ സംഭവം വിവരിച്ചതിനെത്തുടർന്ന് അല്ലാഹുവിന്റെ മാർഗത്തിൽ ധനം ചിലവഴിക്കുവാൻ ഉപദേശിച്ചതുപോലെ, ഇസ്റാഈല്യരിൽ കഴിഞ്ഞ രണ്ടാമത്തെ (ത്വാലൂത്തിന്റെ) സംഭവം വിസ്തരിച്ചു പറഞ്ഞശേഷം ഇവിടെയും അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കുവാൻ സത്യവിശ്വാസികളെ അല്ലാഹു ഉപദേശിക്കുന്നു. സത്യദീനിന്റെ മാർഗത്തിൽ സമരം ചെയ്യുവാൻ ദേഹങ്ങളെന്നപോലെ ധനവും ആവശ്യമാണല്ലോ. അതുകൊണ്ടാണ് സമരത്തെയും യുദ്ധത്തെയും കുറിച്ച് പറയുന്നതോടൊപ്പം പലപ്പോഴും ധനം ചിലവഴിക്കുന്നതിനെക്കുറിച്ചും ഉണർത്താറുള്ളത്. ക്രയവിക്രയവും, ചങ്ങാതിത്തവും ശുപാർശയുമില്ലാത്ത ദിവസം എന്ന് പറഞ്ഞത് ക്വിയാമത്ത് നാളിനെ ഉദ്ദേശിച്ചാണെന്ന് പറയേണ്ടതില്ല. അന്ന് കർമങ്ങളാകട്ടെ, സാധനസാമഗ്രികളാകട്ടെ അന്യോന്യം കൈമാറി രക്ഷപ്പെടുവാനോ, സ്നേഹബന്ധങ്ങൾകൊണ്ടോ, ശുപാർശയും സ്വാധീനവും മുഖേനയോ രക്ഷപ്പെടുവാനോ കഴിയുകയില്ലല്ലോ. ആ ദിവസം പെട്ടന്നൊരിക്കൽ വന്നെത്തിയേക്കും. അതിനുമുമ്പായി ചെയ്തുവെച്ചത് മാത്രമേ അന്ന് ഉപകരിക്കുകയുള്ളൂ. അതുകൊണ്ട് കഴിയുന്നത്ര ധനം അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിച്ചു അന്നത്തേക്കുവേണ്ടി സമ്പാദിച്ചു വെക്കുവിൻ. ധനമാണെങ്കിൽ അല്ലാഹു നൽകിയ ഒരനുഗ്രഹമാണുതാനും. അത് അവന്റെ മാർഗത്തിൽ ചിലവഴിക്കുവാൻ മടിക്കേണ്ടതില്ലല്ലോ എന്നൊക്കെ അല്ലാഹു ഓർമിപ്പിക്കുന്നു.

| | |
|---|---|
| ٱللَّهُ لَآ إِلَٰهَ إِلَّا هُوَ | ﴾255﴿ അല്ലാഹു അവനല്ലാതെ ഒരു ആരാധ്യനുമില്ല |
| ٱلۡحَيُّ ٱلۡقَيُّومُۚ | (അവൻ) ജീവത്തായുള്ളവൻ; സർവ്വ നിയന്താവായുള്ളവൻ |
| لَا تَأۡخُذُهُۥ سِنَةٌ وَلَا نَوۡمٌۚ | മയക്കമാകട്ടെ, ഉറക്കമാകട്ടെ, അവനെ പിടിപെടുകയില്ല. |
| لَّهُۥ مَا فِي ٱلسَّمَٰوَٰتِ وَمَا فِي | അവന്റേതാണ് ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (എല്ലാം), |

ٱلْأَرْضِ ۗ مَن ذَا ٱلَّذِى يَشْفَعُ عِندَهُۥٓ إِلَّا بِإِذْنِهِۦ ۚ

**ആരുണ്ട്, അവന്റെ അനുവാദപ്രകാരമല്ലാതെ അവന്റെ അടുക്കൽ ശുപാർശ ചെയ്യുന്നവൻ?! [ആരുമില്ല]**

يَعْلَمُ مَا بَيْنَ أَيْدِيهِمْ وَمَا خَلْفَهُمْ ۖ وَلَا يُحِيطُونَ بِشَىْءٍ مِّنْ عِلْمِهِۦٓ إِلَّا بِمَا شَآءَ ۚ

**അവരുടെ മുമ്പിലുള്ളതും, അവരുടെ പിമ്പിലുള്ളതും അവൻ അറിയുന്നു. അവന്റെ അറിവിൽനിന്നും അവൻ ഉദ്ദേശിച്ചതിനെക്കുറിച്ചല്ലാതെ, യാതൊന്നിനെക്കുറിച്ചും അവർ സൂക്ഷ്മമായി അറിയുകയില്ല.**

وَسِعَ كُرْسِيُّهُ ٱلسَّمَٰوَٰتِ وَٱلْأَرْضَ ۖ وَلَا يَـُٔودُهُۥ حِفْظُهُمَا ۚ

**അവന്റെ 'കുർസിയ്യ്' [രാജപീഠം] ആകാശങ്ങൾക്കും ഭൂമിക്കും വിശാലമായിരിക്കുന്നു. [അവ രണ്ടും ഉൾക്കൊള്ളുന്നതാണത്] അവ രണ്ടിന്റെയും സംരക്ഷണം അവനെ ഭാരപ്പെടുത്തുന്നുമില്ല.**

وَهُوَ ٱلْعَلِىُّ ٱلْعَظِيمُ ﴿٢٥٥﴾

**അവനത്രെ, ഉന്നതനും മഹത്തായുള്ളവനും.**

---

﴾255﴿ اللَّهُ അല്ലാഹു لَا إِلَٰهَ ഒരു ഇലാഹുമല്ല, ആരാധ്യനേയില്ല, ദൈവവുമില്ല إِلَّا هُوَ അവനല്ലാതെ الْحَيُّ ജീവത്തായുള്ളവനാണ് الْقَيُّومُ സർവ്വ നിയന്താവാണ്, സ്വയം നിലകൊള്ളുന്നവൻ لَا تَأْخُذُهُ അവനെ പിടിപെടുകയില്ല سِنَةٌ മയക്കം (പ്രാഥമിക നിദ്ര) وَلَا نَوْمٌ നിദ്രയുമില്ല لَهُ അവനാണ്, അവന്റേതാണ് مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَمَا فِي الْأَرْضِ ഭൂമിയിലുള്ളതും مَنْ ذَا الَّذِي (ഇങ്ങനെയുള്ള) ഒരുവൻ ആര്, ആരുണ്ട് يَشْفَعُ അവൻ ശുപാർശ ചെയ്യും عِنْدَهُ അവന്റെ അടുക്കൽ إِلَّا بِإِذْنِهِ അവന്റെ അനുമതി കൂടാതെ يَعْلَمُ അവൻ അറിയുന്നു, അറിയും مَا بَيْنَ أَيْدِيهِمْ അവരുടെ കൈകൾക്കിടയിലുള്ള (മുമ്പിലുള്ള)ത് وَمَا خَلْفَهُمْ അവരുടെ പിമ്പിലുള്ളതും وَلَا يُحِيطُونَ അവർ വലയം ചെയ്കയില്ല (സൂക്ഷ്മമായി അറിയുകയില്ല) بِشَيْءٍ യാതൊന്നിനെപ്പറ്റിയും مِنْ عِلْمِهِ അവന്റെ അറിവിൽ നിന്ന് إِلَّا بِمَا شَاءَ അവൻ ഉദ്ദേശിച്ചതിനെപ്പറ്റിയല്ലാതെ وَسِعَ വിശാലമായിരിക്കുന്നു كُرْسِيُّهُ അവന്റെ കുർസിയ്യ് (രാജപീഠം) السَّمَاوَاتِ ആകാശങ്ങൾക്ക് وَالْأَرْضَ ഭൂമിക്കും وَلَا يَئُودُهُ അവനെ ഭാരപ്പെടുത്തുകയില്ല, വിഷമിപ്പിക്കയില്ല حِفْظُهُمَا അവ രണ്ടിനെയും സൂക്ഷിക്കൽ, കാക്കൽ, സംരക്ഷിക്കൽ وَهُوَ അവൻ, അവനത്രെ الْعَلِيُّ ഉന്നതൻ الْعَظِيمُ മഹത്തായുള്ളവൻ, മഹാൻ

---

ഈ വചനത്തിൽ അല്ലാഹുവിന്റെ 'കുർസിയ്യി'നെപ്പറ്റി പ്രസ്താവിക്കുന്നതുകൊണ്ട്

'ആയത്തുൽ കുർസിയ്യ് ( آيَةُ الْكُرْسِي )' എന്ന പേരിൽ ഈ വചനം അറിയപ്പെടുന്നു. അല്ലാഹുവിന്റെ അത്യുൽകൃഷ്ടങ്ങളായ പല നാമങ്ങളും മഹൽഗുണങ്ങളും ഇതിൽ അടങ്ങിയിട്ടുണ്ട്. ഈ വചനത്തിന്റെ ശ്രേഷ്ഠതയും പ്രാധാന്യവും കുറിക്കുന്ന പല ഹദീഥുകളും കാണാം. ഉബയ്യുബ്നു കഅ്ബ് (റ)ൽ നിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു ഹദീഥിൽ അല്ലാഹുവിന്റെ കിതാബിലുള്ള ഏറ്റവും മഹത്തായ ആയത്ത് ( اعظم اية في كتاب الله ) എന്ന നബിﷺ ഇതിനെ വിശേഷിപ്പിച്ചിരിക്കുന്നു (മു). രാത്രി ഉറങ്ങുവാൻ കിടക്കുമ്പോൾ, ഈ ആയത്ത് ഓതുന്നപക്ഷം, നേരം പുലരുന്നതുവരെ പിശാചിന്റെ ദോഷം ബാധിക്കുകയില്ലെന്ന് ബുഖാരി (റ) മുതലായവർ ഉദ്ധരിച്ച ഒന്നിലധികം ഹദീഥുകളിൽ വന്നിട്ടുണ്ട്. ചില ഹദീഥുകളിൽ, നമസ്കാരത്തിനുശേഷവും മറ്റും ഈ വചനം ഓതുവാൻ പ്രോത്സാഹിപ്പിക്കപ്പെട്ടിരിക്കുന്നതായും കാണാം. പിശാചിന്റെ ഉപദ്രവത്തിൽ നിന്നുള്ള ഒരു കാവലാണ് ആയത്തുൽ കുർസിയ്യ് എന്നുള്ളത് പൊതുവെ അറിയപ്പെടുന്ന ഒരു കാര്യമത്രെ. പക്ഷേ, വായകൊണ്ട്– തത്തയെപ്പോലെ– ഉരുവിടുന്നതുകൊണ്ട് ആ ഫലം കാണുകയില്ല. അതിലെ ഉള്ളടക്കവും ആശയവും ഗ്രഹിച്ചുകൊണ്ടും, ഹൃദയം സ്പർശിച്ചുകൊണ്ടുമായിരിക്കണം ഓതുന്നത്.

പ്രവാചകൻമാർ വ്യക്തമായ തെളിവുകൾ സഹിതം പ്രബോധനം ചെയ്തുകൊണ്ടിരുന്നിട്ടും മനുഷ്യർ ഭിന്നിക്കുകയും, ഒരു കൂട്ടർ സത്യവിശ്വാസികളും ഒരു കൂട്ടർ അവിശ്വാസികളുമായി പരസ്പരം ശണ്ഠകൂടിക്കൊണ്ടിരിക്കുകയും ചെയ്യുന്നതായി 253-ാം വചനത്തിൽ പ്രസ്താവിച്ചുവല്ലോ. ആ പ്രവാചകൻമാരെല്ലാം പ്രബോധനം ചെയ്ത തൗഹീദിന് ആസ്പദമായ പല മൗലിക യാഥാർത്ഥ്യങ്ങളും കേവലം പത്ത് ചെറുവാക്യങ്ങൾ ഉൾക്കൊള്ളുന്ന ഈ വചനത്തിൽ അടങ്ങിയിരിക്കുന്നു.

(1) അല്ലാഹു അല്ലാതെ ആരാധ്യനേ ഇല്ല ( اللَّهُ لَا إِلَٰهَ إِلَّا هُوَ ). ഇസ്ലാമിന്റെ പ്രഥമ പ്രധാനമായ മുദ്രാവാക്യമാകുന്ന ഈ വാക്യത്തെപ്പറ്റി ഇവിടെ പ്രത്യേകമൊന്നും വിശദീകരിക്കേണ്ടതില്ല. ഇതിന്റെ അനിവാര്യത സ്ഥാപിക്കുമാറുള്ളതാണ് തുടർന്നുള്ള ഓരോ വാക്യവും പ്രതിനിധാനം ചെയ്യുന്ന ആശയം.

(2) അവൻ ജീവത്തായുള്ളവനും, സർവ്വനിയന്താവുമാകുന്നു. ( الْحَيُّ الْقَيُّومُ ) 'ജീവൻ, ജീവസ്സ്, ജീവിതം' എന്നിങ്ങനെയുള്ള വാക്കുകൾ പല അർത്ഥങ്ങളിലും ഉപയോഗിക്കപ്പെടാറുണ്ട്. വസ്തുവർഗങ്ങളെ അപേക്ഷിക്കുമ്പോഴാണ് ആ വ്യത്യാസം പ്രകടമാകുന്നത്. ഉദാഹരണമായി: സസ്യങ്ങളുടെ വളർച്ചാശക്തി, ജീവ ജന്തുക്കളുടെ ഗ്രഹണ ശക്തി, ചലനശേഷി, ഭൂമിയുടെ ഉൽപാദന ശക്തി, സമുദായത്തിന്റെ അഭിവൃദ്ധി എന്നീ അർത്ഥങ്ങളിലെല്ലാം അവ ഉപയോഗിക്കപ്പെടുന്നു. എന്നാൽ, സൃഷ്ടിയായ ഏതൊരു വസ്തുവിന്റെയും ജീവൻ– അല്ലെങ്കിൽ ജീവിതം– പരിശോധിച്ചാൽ ആ വസ്തുവിൽ നിന്നും അന്യമായ മറ്റൊരു കേന്ദ്രത്തിൽ നിന്നായിരിക്കും അതിന്റെ ഉത്ഭവവും നിലനിൽപുമെന്ന് കാണാവുന്നതാണ്. ആ കേന്ദ്രം നഷ്ടപ്പെടുകയോ, അതിന് മാറ്റം സംഭവിക്കുകയോ ചെയ്യുന്നതോടെ ആ ജീവസ്സ് നശിക്കുകയും ചെയ്യും. സ്രഷ്ടാവായ അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം അവന്റെ ജീവിതം ഇതിൽനിന്ന് തികച്ചും വ്യത്യസ്തമാകുന്നു. അവന്റെ പരിശുദ്ധ സത്ത ( الذات المقدسة )യോട് മാത്രം ബന്ധപ്പെട്ടതാണ് അവന്റെ ജീവിതം. അതല്ലാത്ത അതിൽ നിന്ന് അന്യമായ മറ്റൊന്നിനെയും ആശ്രയിച്ചു കൊണ്ടുള്ളതല്ല അവന്റെ ജീവിതം മറ്റൊരു വിധത്തിൽ പറഞ്ഞാൽ സൃഷ്ടി വർഗങ്ങളുടെതായി മേൽ സൂചിപ്പിച്ച ഏത് അർത്ഥത്തിലുള്ള ജീവിതം എടുത്താലും അതിന്റെയെല്ലാം

സാക്ഷാൽ ഉത്ഭവകേന്ദ്രം അല്ലാഹുവാകുന്നു. അല്ലാഹുവാകട്ടെ, സ്വയംഭൂവാണ്. യാതൊന്നിനെയും അപേക്ഷിച്ചുകൊണ്ടോ, യാതൊന്നുമായും ബന്ധപ്പെട്ടുകൊണ്ടോ ഉള്ളതല്ല അവന്റെ ജീവിതം. അതെ, അവന്റെ പരിശുദ്ധ സത്തയെപ്പോലെത്തന്നെ അനാദിയും, അനന്തവുമാണത്.

അപ്പോൾ, അല്ലാഹു ജീവത്തായുള്ളവനാണ് എന്നോ, ജീവിച്ചിരിക്കുന്നവനാണ് എന്നോ ( الْحَيُّ) പറയുമ്പോൾ- അവന്റെ മറ്റു ഗുണവിശേഷങ്ങളിലെന്നപോലെത്തന്നെ- അത് സാധാരണ അർത്ഥത്തിലുള്ള ഒരു ജീവിതത്തെ ഉദ്ദേശിച്ചല്ല എന്നും, അവനോട് മാത്രം യോജിക്കുന്ന ഒരർത്ഥത്തിലുള്ള ജീവിതത്തെ ഉദ്ദേശിച്ചാണെന്നും ഇതിൽനിന്ന് വ്യക്തമാണ്. അങ്ങനെ, സ്വയം നിലകൊള്ളുന്നവനും, അവനല്ലാത്ത മറ്റെല്ലാ വസ്തുക്കളെയും, അവയെ സംബന്ധിച്ച സകല കാര്യങ്ങളെയും വ്യവസ്ഥാപിതമായി നിയന്ത്രിച്ചു കൈകാര്യം നടത്തുന്നവനുമാണ് എന്നത്രെ സർവ്വനിയന്താവ് (الْقَيُّومُ ) എന്നതുകൊണ്ട് വിവക്ഷ. ഈ രണ്ട് ഗുണങ്ങളും അവന് മാത്രമായുള്ളതായിരിക്കെ, ആരാധ്യനായിരിക്കുവാനുള്ള യഥാർത്ഥ അർഹതയും അവന് മാത്രമായിത്തീരുന്നു.

(3) മയക്കമോ ഉറക്കമോ അവനെ ബാധിക്കുകയില്ല. (لَا تَأْخُذُهُ سِنَةٌ وَلَا نَوْمٌ ) നിദ്രയുടെ പ്രാരംഭാവസ്ഥയാണ് മയക്കം (سِنَةٌ ). അതിന്റെ പൂർണാവസ്ഥയാണ് ഉറക്കം ( نَوْمٌ). രണ്ടും അവനെ തീണ്ടുകയില്ല. ആന്തരേന്ദ്രിയങ്ങളുടെ ക്ഷീണത്തിൽ നിന്നും, തളർച്ചയിൽ നിന്നുമുള്ള ഒരുതരം വിശ്രമമാണല്ലോ ഇത് രണ്ടും. ഇത്യാദി കാര്യങ്ങളൊന്നും അല്ലാഹുവിന് പിടിപെടുവാനില്ല. അവൻ സർവ്വത്ര പരിപൂർണനും പരിശുദ്ധനുമത്രെ. ഒരു യന്ത്രവാഹനം നിയന്ത്രിച്ചുകൊണ്ടിരിക്കുന്ന ആൾ സ്വൽപം ഒന്ന് തൂങ്ങി ഉറങ്ങിപ്പോയാലത്തെ ഭവിഷ്യത്ത് എല്ലാവർക്കും ഊഹിക്കാവുന്നതാണ്. എന്നിരിക്കെ, ലോകാലോകങ്ങളെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്ന ആ മഹച്ഛക്തിക്ക് മിടിയിടയെങ്കിലും ഉറക്കമോ മയക്കമോ ബാധിച്ചാലുള്ള കഥ എന്തായിരിക്കും?!

(4) ആകാശങ്ങളിലും ഭൂമിയിലുമുള്ളതെല്ലാം അവന്റെതാണ്. (لَهُ مَا فِي السَّمَاوَاتِ وَمَا فِي الْأَرْضِ ) എല്ലാം അവൻ സൃഷ്ടിച്ചത്. എല്ലാം അവന്റെ ഉടമയിലും അടിമയും. എല്ലാം അവന്റെ ഉദ്ദേശ്യത്തിനും നിയന്ത്രണത്തിനും അധികാരത്തിനും വിധേയം. ബാഹ്യദൃഷ്ടിയിൽ- മനുഷ്യർക്കോ മറ്റോ നാമമാത്രമായ എന്തെങ്കിലും അവകാശാധികാരങ്ങളും കൈകാര്യങ്ങളും കാണപ്പെടുന്നുവെങ്കിൽ, അതും അവൻ നൽകിയതുതന്നെ. അവൻ നിശ്ചയിച്ച നിയമവ്യവസ്ഥയുടെ ചട്ടക്കൂട്ടിൽ ഒതുങ്ങിയതുമാത്രം. എന്നിരിക്കെ, അവനല്ലാത്തവരെ ആരാധ്യരായി സ്വീകരിക്കുന്നതിൽ എന്താണർത്ഥമുള്ളത്?!

(5) അവന്റെ അനുവാദപ്രകാരമല്ലാതെ അവന്റെ അടുക്കൽ ശുപാർശ നടത്തുന്നവരായി ആരുണ്ട്?! ( مَن ذَا الَّذِي يَشْفَعُ عِندَهُ إِلَّا بِإِذْنِهِ ) ആരും തന്നെയില്ല. അവൻ അനുവദിച്ചവർക്ക്, അവൻ അനുവദിക്കുന്നവർക്ക് വേണ്ടി, അവൻ അനുവദിച്ചപ്രകാരം അല്ലാതെ, അവന്റെ അടുക്കൽ ശുപാർശ ചെയ്യാനുള്ള കഴിവോ അവകാശമോ ആർക്കുമില്ല. പ്രവാചകൻമാരോ മലക്കുകളോ ആരുംതന്നെ ഇതിൽനിന്ന് ഒഴിവല്ല. ഈ വിഷയകമായി ഇതിനുമുമ്പ് ചില ആയത്തുകളിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ളതിന് പുറമെ, താഴെ വീണ്ടും പല സ്ഥലങ്ങളിലും പരാമർശങ്ങൾ കാണാവുന്നതാണ്. പരലോകത്ത് വെച്ച് നടക്കുന്ന ശുപാർശകളിൽ ഏറ്റവും വലിയ ശുപാർശ ( الشَفَاعَة الكُبْرَى ) നബി തിരുമേനി ﷺ യുടെ ശുപാർശയാകുന്നു. അതുപോലും മേൽപറഞ്ഞ ഉപാധികളോട് കൂടിയായിരിക്കും. ആ

വമ്പിച്ച ശുപാർശയെ സംബന്ധിച്ച് ബുഖാരി, മുസ്ലിം (റ) തുടങ്ങിയ മഹാൻമാരെല്ലാം രേഖപ്പെടുത്തിയിട്ടുള്ള ഹദീഥുകൾ പരിശോധിച്ചാൽ ഈ യാഥാർത്ഥ്യം വ്യക്തമായി മനസ്സിലാക്കാം.

സൃഷ്ടികൾ ആകമാനം 'മഹ്ശർ' മഹാസമ്മേളനത്തിൽ ഒരുമിച്ചുകൂടി അനിശ്ചിതാവസ്ഥയിൽ ഭയവിഹ്വലരായിക്കൊണ്ടിരിക്കെ, ഞങ്ങളുടെ കാര്യത്തിൽ വല്ല തീരുമാനവും എടുത്തുതരുവാൻ അല്ലാഹുവിന്റെ മുമ്പിൽ തങ്ങൾക്ക് വേണ്ടി ശുപാർശ ചെയ്യണമെന്ന് അവർ പ്രവാചക പ്രധാനികളായ പലരോടും അപേക്ഷിക്കും. ഓരോ പ്രവാചകനും ഓരോ കാരണം പറഞ്ഞു തനിക്ക് അതിന് അർഹതയില്ലെന്ന് മറുപടി പറയും. അവസാനം ജനങ്ങൾ നബി മുഹമ്മദ് തിരുമേനി ﷺ യോട് അപേക്ഷിക്കും. തിരുമേനി അല്ലാഹുവിന് സുജൂദായി വീഴുകയും, അല്ലാഹു അപ്പോൾ തോന്നിപ്പിച്ചു കൊടുക്കുന്ന സ്തുതി കീർത്തനങ്ങളും പ്രാർത്ഥനകളും നടത്തുകയും ചെയ്യും. അനന്തരം അല്ലാഹു ഉദ്ദേശിക്കുമ്പോൾ 'മുഹമ്മദേ, തലയുയർത്തി ചോദിച്ചുകൊള്ളുക, ശുപാർശ ചെയ്തുകൊള്ളുക' എന്ന് അല്ലാഹു ഉത്തരവ് നൽകും. അപ്പോഴായിരിക്കും തിരുമേനി ആ അപേക്ഷ സമർപ്പിക്കുക. അല്ലാഹു ഒരു അതിർത്തി നിശ്ചയിച്ചുകൊടുക്കും. അതിനപ്പുറം തിരുമേനി ചോദിക്കുകയില്ല എന്നൊക്കെ ആ ഹദീഥുകളിൽ തന്നെ വ്യക്തമായി പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. അല്ലാഹുവിന്റെ അടുക്കൽ നടത്തപ്പെടുന്ന ശുപാർശ സാധാരണ അർത്ഥത്തിലുള്ള ശുപാർശയല്ലെന്നും, ഏതെങ്കിലും വിധേനയുള്ള സ്വാധീനത്തിന് അതിൽ സ്ഥാനമില്ലെന്നും, അവന്റെ നീതിന്യായ നിയമനടപടികൾ അതുമൂലം അവൻ വ്യത്യാസം ചെയ്കയില്ലെന്നും ഇതിൽനിന്ന് സ്പഷ്ടമാണല്ലോ.

(6) അവരുടെ മുമ്പിലുള്ളതും പിമ്പിലുള്ളതുമെല്ലാം അവൻ അറിയുന്നു. ( يَعۡلَمُ مَا بَيۡنَ أَيۡدِيهِمۡ وَمَا خَلۡفَهُمۡ ) അതെ, ആകാശഭൂമികളിലുള്ളവരുടെ സകലകാര്യങ്ങളും– ഭൂതവർത്തമാനഭാവികാല വ്യത്യാസമോ, ചെറുപ്പ വലുപ്പ വ്യത്യാസമോ കൂടാതെ– അവൻ അറിയുന്നു. എല്ലാം അവൻ കണ്ടും കേട്ടും, വീക്ഷിച്ചും, രേഖപ്പെടുത്തിയും കൊണ്ടിരിക്കുന്നു.

(7) അതേ സമയത്ത്, അല്ലാഹുവിന്റെ അറിവിൽപെട്ട ഏതൊരു കാര്യത്തെക്കുറിച്ചും അവൻ ഉദ്ദേശിച്ചതല്ലാതെ ആർക്കും സൂക്ഷ്മമായി ഒന്നും അറിയുകയില്ലതാനും. ( وَلَا يُحِيطُونَ بِشَيۡءٍ مِّنۡ عِلۡمِهِۦٓ إِلَّا بِمَا شَآءَ ) അവന്റേതായ അറിവ്, അവനെ സംബന്ധിച്ച അറിവ്, അവന് അറിയാവുന്ന കാര്യങ്ങൾ എന്നൊക്കെ (അവന്റെ അറിവ്) എന്ന വാക്കിന് വിവക്ഷ നൽകപ്പെടാറുണ്ട്. ഇവയിൽ ഏത് വിവക്ഷ സ്വീകരിച്ചാലും ശരി, അവൻ ഉദ്ദേശിച്ചതും അവൻ അറിയിച്ചുകൊടുത്തതുമല്ലാതെ ആർക്കും അറിയുകയില്ലതന്നെ. മനുഷ്യനെ സംബന്ധിച്ചിടത്തോളം– അവനാണല്ലോ അറിയപ്പെട്ടിടത്തോളം അറിവ് സമ്പാദിക്കുവാൻ കൂടുതൽ കഴിവ് നൽകപ്പെട്ട സൃഷ്ടി– അവന്റെ അറിവ് വികസിക്കും തോറും അവന്റെ അജ്ഞതയുടെ വിശാലത അവന് ബോദ്ധ്യപ്പെടുകയാണ് ചെയ്യുന്നത്.

(8) അവന്റെ 'കുർസിയ്യ്' ആകാശഭൂമികൾ ഉൾക്കൊള്ളത്തക്കവണ്ണം വിശാലമായതാകുന്നു. ( وَسِعَ كُرۡسِيُّهُ ٱلسَّمَٰوَٰتِ وَٱلۡأَرۡضَ ) 'പീഠം, രാജപീഠം, ഔദ്യോഗിക ഇരിപ്പിടം' എന്നൊക്കെയാണ് 'കുർസിയ്യി'ന് വാക്കർത്ഥം. ഈ അർത്ഥത്തിൽ നിന്നാണ് കസേലക്ക് അറബി ഭാഷയിൽ كُرْسِي (കുർസിയ്യ്) എന്ന് പേർ വന്നത്. ഇവിടെ അതുകൊണ്ട് വിവക്ഷ എന്താണെന്നുള്ളതിൽ ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ വ്യത്യസ്തമായ അഭിപ്രാ

യങ്ങൾ കാണാം. അല്ലാഹുവിന്റെ സിംഹാസനമാകുന്ന അർശും ( العرش ) കുർസിയ്യും ( الكُرْسِى ) ഒന്നുതന്നെയാണെന്നും, രണ്ടും വെവ്വേറെയാണെന്നും പറയപ്പെടുന്നു. ഓരോന്നിനും അനുകൂലമായ ചില രിവായത്തുകളും ഉദ്ധരണികളും എടുത്തുകാണിക്കാറുണ്ടെന്നല്ലാതെ, തക്കതായ തെളിവുകളൊന്നും ഇല്ല. അല്ലാഹുവിന്റെ ഭരണാധിപത്യത്തെയും, അധികാര മഹത്വത്തെയും, ജ്ഞാനവിശാലതയെയും കുറിക്കുന്ന ഒരു ഉപമാലങ്കാരവാക്കാണ് അതെന്ന് പലരും പറയുന്നു. അപ്പോൾ, ആകാശഭൂമികളും അവയിലുള്ളതുമെല്ലാം അല്ലാഹുവിന്റെ ഭരണാധികാരത്തിലും, അവന്റെ അറിവിലും ഒതുങ്ങിനിൽക്കുന്നവയാണ് എന്നായിരിക്കും ചുരുക്കത്തിൽ ഈ വാക്യത്തിലെ ആശയം. എന്നാൽ, അല്ലാഹുവിനെ സംബന്ധിക്കുന്ന കാര്യങ്ങളിൽ ക്വുർആനിൽ നിന്നോ, നബി വചനങ്ങളിൽനിന്നോ വ്യക്തമായ വിവരം ലഭിക്കാത്തപ്പോൾ, ഭാഷാപരമായ അർത്ഥത്തെ മാത്രം ആധാരമാക്കി നമുക്ക് അനുമാനം നടത്തിക്കൂടാത്തതാണ്. അതുകൊണ്ട് 'കുർസിയ്യിന്റെയും, അത് വിശാലമാണെന്ന് പറഞ്ഞതിന്റെയും യാഥാർത്ഥ്യമെന്താണെന്ന് അല്ലാഹുവിനറിയാം എന്നുവെച്ച് നമുക്ക് സമാധാനിക്കുകയാണ് നല്ലത്.

(9) ആകാശങ്ങളെയും ഭൂമിയെയും കാത്തുസൂക്ഷിച്ചുപോരുന്നത് അല്ലാഹുവിന് ഒരു ഭാരമായിത്തീരുന്നില്ല ( وَلَا يَـُٔودُهُۥ حِفْظُهُمَا ) അവനെ സംബന്ധിച്ചിടത്തോളം, വസ്തുക്കളുടെയോ, വസ്തുതകളുടെയോ എണ്ണവണ്ണങ്ങളും, ചെറുപ്പ വലുപ്പങ്ങളും ഒരു പ്രശ്നമാകുന്നതല്ല. ഏതൊരു കാര്യവും വേണമെന്ന് അവൻ നിശ്ചയിക്കുകയേ വേണ്ടൂ. അതുണ്ടായിക്കൊള്ളും. (36: 82) അവ രണ്ടിലും അണു അളവിലുള്ള കാര്യങ്ങൾ പോലും അവൻ അറിയാതിരിക്കുകയില്ല. (34: 3.) അവൻ ഉദ്ദേശിക്കുന്നതെന്തോ അതവൻ പ്രവർത്തിക്കും. (11: 107.) അവൻ ചെയ്യുന്നതിനെപ്പറ്റി അവനെ ചോദ്യം ചെയ്യാനും ആരുമില്ല. (21: 23) എന്നിരിക്കെ, ആകാശഭൂമികളുടെ കൈകാര്യവും നിയന്ത്രണവും അവന് എങ്ങനെ ഒരു ഭാരമായിത്തീരും?!

(10) അവൻ തന്നെയാണ് ഉന്നതനും, മഹത്തായുള്ളവനും, ( وَهُوَ ٱلْعَلِىُّ ٱلْعَظِيمُ ) നിരുപാധികമായ അർത്ഥത്തിൽ, പാരമ്യത്തിന്റെ സൂചനപോലും തീണ്ടാത്ത ഭാഷയിൽ, പരമവും പരിപൂർണവുമായ ഔന്നത്യവും മഹത്വവും അല്ലാഹുവിനല്ലാതെ മറ്റാർക്കും ഇല്ലതന്നെ. മറ്റാരെക്കുറിച്ചായാലും ശരി, അവൻ ഉന്നതനെന്നോ മഹാനെന്നോ പറയുമ്പോൾ, അത് തികച്ചും ആപേക്ഷികവും, സോപാധികവുമായിരിക്കുമെന്ന് മനസ്സിലാക്കുവാൻ അധികമൊന്നും ചിന്തിക്കേണ്ടുന്ന ആവശ്യമില്ല.

ഒരു യഥാർത്ഥം ഓർമിക്കുന്നത് നന്നായിരിക്കും. അല്ലാഹുവിന്റെ ഗുണവിശേഷങ്ങളെയും, പ്രവർത്തനങ്ങളെയും കുറിച്ച് പ്രസ്താവിക്കപ്പെടുമ്പോൾ പ്രത്യേകം ശ്രദ്ധിക്കപ്പെടേണ്ട ഒരു വസ്തുതയുണ്ട്. അതായത്, 'അല്ലാഹു കാണുന്നവനാണ്, കേൾക്കുന്നവനാണ്, നീതിമാനാണ്, വലിയവനാണ്, അവൻ കോപിച്ചു, തൃപ്തിപ്പെട്ടു, കൊടുത്തു, അയച്ചു' എന്നിത്യാദി നാമവിശേഷണങ്ങളും ക്രിയാവിശേഷണങ്ങളും അവനെപ്പറ്റി പറയുമ്പോൾ, അവയൊക്കെ സൃഷ്ടികളെക്കുറിച്ച് പറയാറുള്ള അതേ അർത്ഥത്തിലല്ല ഉള്ളത്. അല്ലാഹുവിന്റേതായ ഗുണവിശേഷങ്ങളെ പ്രത്യേകം ദ്യോതിപ്പിക്കുന്ന വാക്കുകൾ മനുഷ്യഭാഷയിൽ ഇല്ലാത്തതുകൊണ്ടും, അങ്ങനെ ഒരു പ്രത്യേകാർത്ഥമുള്ള ഭാഷയിൽ അവയെപ്പറ്റി പ്രസ്താവിച്ചാൽ നമുക്കത് ഗ്രഹിക്കുവാൻ സാധ്യമല്ലാത്തതുകൊണ്ടും നമുക്ക് പരിചിതമായ വാക്കുകളിൽ അവ പ്രസ്താവിക്കപ്പെടുന്നുവെന്നേയുള്ളൂ. അതുകൊണ്ട് അവയുടെ ഏറ്റവും പരിപൂർണവും ഏറ്റവും പരിശുദ്ധവുമായ അർത്ഥത്തിൽ

മാത്രമേ അവ വിലയിരുത്തപ്പെടാവൂ. കാരണം, അവനെപ്പോലെ ഒരു വസ്തുവും ഇല്ല. (لَيْسَ كَمِثْلِهِ شَيْءٌ) ( وَلَمْ يَكُن لَّهُ كُفُوًا أَحَدٌ ) അവനോട് കിടയൊത്ത ഒരാളും ഇല്ല. ആയത്തുൽ കുർസിയ്യിന്റെ വ്യാഖ്യാനം ഇമാം ഇബ്നുകഥീർ (റ) അവസാനിപ്പിക്കുന്നത് ഇങ്ങനെയാണ്: 'ഈ ആയത്തുകളിലും, അവയുടെ അർത്ഥത്തിലുള്ള ബലപ്പെട്ട ഹദീഥുകളിലും ഏറ്റവും നല്ലത് 'സലഫുസ്സ്വാലിഹി'ന്റെ (സജ്ജനങ്ങളായ മുൻഗാമികളുടെ) മാർഗമാകുന്നു. ഇന്ന പ്രകാരത്തിലെന്ന്, വ്യാഖ്യാനിക്കുകയോ, സൃഷ്ടികളോട് സാദൃശ്യപ്പെടുത്തുകയോ ചെയ്യാതെ, അവ (ക്വുർആനിലും ഹദീഥിലും) വന്നപോലെ അവയെ വിട്ടേക്കുക. ഇതാണ് അവർ ചെയ്തത്.'

മേൽ കണ്ട ഒമ്പത് വാക്യങ്ങളിൽ ഓരോന്നിലും അടങ്ങിയ തത്വയാഥാർത്ഥ്യങ്ങളെപ്പറ്റി ചിന്തിക്കുന്ന പക്ഷം, അല്ലാഹുവല്ലാതെ ആരാധ്യനില്ല ( اللَّهُ لَا إِلَهَ إِلَّا هُوَ ) എന്ന ഒന്നാമത്തെ വാക്യത്തെ സ്ഥാപിക്കുന്നതും സ്ഥിരീകരിക്കുന്നതുമാണ് അവ ഓരോന്നും എന്ന് കാണാവുന്നതാണ്. وهو الموفق و المعين و هو يهدى السبيل

لَآ إِكۡرَاهَ فِي ٱلدِّينِۖ قَد تَّبَيَّنَ ٱلرُّشۡدُ مِنَ ٱلۡغَيِّۚ

فَمَن يَكۡفُرۡ بِٱلطَّٰغُوتِ وَيُؤۡمِنۢ بِٱللَّهِ فَقَدِ ٱسۡتَمۡسَكَ بِٱلۡعُرۡوَةِ ٱلۡوُثۡقَىٰ لَا ٱنفِصَامَ لَهَاۗ وَٱللَّهُ سَمِيعٌ عَلِيمٌ ﴿٢٥٦﴾

**﴾256﴿ മതത്തിൽ നിർബന്ധം ചെലുത്തലേ ഇല്ല; ദുർമാർഗത്തിൽ നിന്ന് നേർമാർഗം (വേർതിരിഞ്ഞ്) വ്യക്തമായിക്കഴിഞ്ഞിരിക്കുന്നു.**

**ആകയാൽ, ഏതൊരുവൻ 'ത്വാഗൂത്തി'ൽ [ദുർമൂർത്തികളിൽ] അവിശ്വസിക്കുകയും, അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നുവോ, എന്നാലവൻ, വളരെ ബലവത്തായ പിടിക്കയർ മുറുകെ പിടിച്ചുകഴിഞ്ഞു. അതിന് അറ്റുപോകൽ (സംഭവിക്കുക) ഇല്ല. അല്ലാഹു (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമാകുന്നു.**

---

﴾256﴿ لَا إِكْرَاهَ നിർബന്ധം ചെലുത്തലില്ല, ബലാൽക്കാരമില്ല فِي الدِّينِ മതത്തിൽ قَدْ تَبَيَّنَ വ്യക്തമായിട്ടുണ്ട്, തീർച്ചയായും സ്പഷ്ടമായിരിക്കുന്നു الرُّشْدُ നേർമാർഗം, നേർവഴി مِنَ الْغَيِّ ദുർമാർഗത്തിൽ (വഴികേടിൽ) നിന്ന് فَمَن يَكْفُرْ അപ്പോൾ (അതിനാൽ) യാതൊരുവൻ അവിശ്വസിക്കുന്നുവോ, ആരെങ്കിലും അവിശ്വസിക്കുന്നപക്ഷം بِالطَّاغُوتِ ത്വാഗൂത്തിൽ (ദുർമൂർത്തിയിൽ- പിശാചിൽ) وَيُؤْمِن വിശ്വസിക്കുകയും بِاللَّهِ അല്ലാഹുവിൽ فَقَدِ اسْتَمْسَكَ എന്നാലവൻ മുറുകെ പിടിച്ചു, പിടിച്ചു കഴിഞ്ഞു بِالْعُرْوَةِ പിടിക്കയറിനെ, പിടിബന്ധത്തെ الْوُثْقَى വളരെ ബലവത്തായ, ഏറ്റം ഉറപ്പുള്ള لَا انفِصَامَ لَهَا അതിന് അറ്റ് (മുറിഞ്ഞ്- പൊട്ടി)പോകലില്ല وَاللَّهُ അല്ലാഹു سَمِيعٌ കേൾക്കു

ന്നവനാണ് عَلِيمٌ അറിയുന്നവനാണ്

ٱللَّهُ وَلِيُّ ٱلَّذِينَ ءَامَنُوا۟ يُخْرِجُهُم مِّنَ ٱلظُّلُمَٰتِ إِلَى ٱلنُّورِ ۖ

**《257》 അല്ലാഹു വിശ്വസിച്ചവരുടെ ബന്ധു (അഥവാ രക്ഷാധികാരി) ആകുന്നു;- അവരെ അവൻ അന്ധകാരങ്ങളിൽ നിന്ന് പ്രകാശത്തിലേക്ക് പുറത്തുകൊണ്ടുവരുന്നു.**

وَٱلَّذِينَ كَفَرُوٓا۟ أَوْلِيَآؤُهُمُ ٱلطَّٰغُوتُ يُخْرِجُونَهُم مِّنَ ٱلنُّورِ إِلَى ٱلظُّلُمَٰتِ ۗ

**അവിശ്വസിച്ചവരാകട്ടെ, അവരുടെ ബന്ധുക്കൾ (അഥവാ കാര്യകർത്താക്കൾ) 'ത്വാഗൂത്ത്' [ദുർമൂർത്തികളു]മാകുന്നു;- അവർ അവരെ പ്രകാശത്തിൽനിന്ന് അന്ധകാരങ്ങളിലേക്ക് പുറത്തുകൊണ്ടു വരുന്നു.**

أُو۟لَٰٓئِكَ أَصْحَٰبُ ٱلنَّارِ ۖ هُمْ فِيهَا خَٰلِدُونَ ﴿٢٥٧﴾

**അക്കൂട്ടർ നരകത്തിന്റെ ആൾക്കാരത്രെ. അവർ അതിൽ നിത്യവാസികളായിരിക്കും.**

---

《257》 اللَّهُ അല്ലാഹു وَلِيُّ ബന്ധു (മിത്രം, രക്ഷാധികാരി) ആകുന്നു الَّذِينَ آمَنُوا വിശ്വസിച്ചവരുടെ يُخْرِجُهُمْ അവൻ അവരെ പുറപ്പെടുവിക്കുന്നു, വെളിക്ക് വരുത്തും مِنَ الظُّلُمَاتِ അന്ധകാരങ്ങളിൽ നിന്ന് إِلَى النُّورِ പ്രകാശത്തിലേക്ക് وَالَّذِينَ كَفَرُوا അവിശ്വസിച്ചവരാകട്ടെ أَوْلِيَاؤُهُمُ അവരുടെ ബന്ധുക്കൾ, മിത്രങ്ങൾ, കൈകാര്യക്കാർ الطَّاغُوتُ ത്വാഗൂത്താകുന്നു يُخْرِجُونَهُمْ അവർ അവരെ പുറത്തുകൊണ്ടുവരുന്നു مِنَ النُّورِ പ്രകാശത്തിൽനിന്ന് إِلَى الظُّلُمَاتِ അന്ധകാരങ്ങളിലേക്ക് أُولَٰئِكَ അക്കൂട്ടർ أَصْحَابُ النَّارِ നരകത്തിന്റെ ആൾക്കാരാകുന്നു هُمْ فِيهَا അവർ അതിൽ خَالِدُونَ നിത്യവാസികളാണ്.

---

മതത്തിൽ- ഇസ്‌ലാമിൽ- ആരെയും നിർബന്ധിച്ച് പ്രവേശിപ്പിക്കുവാൻ പാടില്ലെന്ന് അല്ലാഹു പ്രഖ്യാപിക്കുന്നു. അതിനുള്ള കാരണവും ചൂണ്ടിക്കാട്ടിയിരിക്കുന്നു. ദുർമാർഗത്തിൽ നിന്ന് നേർമാർഗം വ്യക്തമായി തെളിഞ്ഞു കഴിഞ്ഞിരിക്കുന്നു ( قَدْ تَبَيَّنَ الرُّشْدُ مِنَ الْغَيِّ ) എന്നുള്ളതാണത്. അതായത്, സത്യവിശ്വാസവും സൻമാർഗവും ഇന്നതാണെന്നും, അവിശ്വാസവും ദുർമാർഗവും ഇന്നതാണെന്നും സ്പഷ്ടമായി തിരിച്ചറിയത്തക്ക തെളിവുകളും, ദൃഷ്ടാന്തങ്ങളും ധാരാളം നിലവിലുണ്ട്. അതുകൊണ്ട് ആരെയും നിർബന്ധിക്കേണ്ടുന്ന ആവശ്യമില്ല. 'വേണമെന്നുള്ളവർക്ക് വിശ്വസിക്കാം. വേണമെന്നുള്ളവർക്ക് അവിശ്വസിക്കുകയും ചെയ്യാം.' 18: 29 ( فَمَنْ شَاءَ فَلْيُؤْمِنْ وَمَنْ شَاءَ فَلْيَكْفُرْ ) രണ്ടിനും അവർക്ക് സ്വാതന്ത്ര്യമുണ്ട്. പക്ഷേ, നേരായ

മാർഗം സ്വീകരിച്ച് സത്യവിശ്വാസികളാകുന്നവർക്ക് ഭാവിയിൽ രക്ഷയും, അല്ലാത്തവർക്ക് കാലാകാല ശിക്ഷയുമായിരിക്കും അനുഭവം. സൂ: യൂനുസ് 99 ൽ അല്ലാഹു പറയുന്നു: وَلَوْ شَاءَ رَبُّكَ لَآمَنَ مَن فِي الْأَرْضِ كُلُّهُمْ جَمِيعًا أَفَأَنتَ تُكْرِهُ النَّاسَ حَتَّىٰ يَكُونُوا مُؤْمِنِينَ (നിന്റെ റബ്ബ് ഉദ്ദേശിച്ചിരുന്നുവെങ്കിൽ ഭൂമിയിലുള്ളവർ മുഴുവനും വിശ്വസിക്കുമായിരുന്നു. എന്നിരിക്കെ, മനുഷ്യർ സത്യവിശ്വാസികളായിരിക്കുവാൻ നീ അവരെ നിർബന്ധിക്കുകയോ?!)

لَا إِكْرَاهَ فِي الدِّينِ (മതത്തിൽ നിർബന്ധം ചെലുത്തലില്ല) എന്ന വാക്യത്തിന്റെ വ്യാഖ്യാനത്തിൽ ഇബ്നു കഥീർ (റ) പ്രസ്താവിക്കുന്നു: 'അതായത്, ഇസ്ലാം മതത്തിൽ പ്രവേശിക്കുവാൻ നിങ്ങൾ ആരെയും നിർബന്ധിക്കരുത്. കാരണം, അതിന്റെ ലക്ഷ്യങ്ങളും തെളിവുകളും വ്യക്തമാണ്. അതിൽ പ്രവേശിക്കുവാൻ നിർബന്ധിക്കേണ്ട ആവശ്യമില്ല. എന്നാൽ, അല്ലാഹു ആരെയെങ്കിലും ഇസ്ലാമിലേക്ക് വഴി ചേർക്കുകയും, അവന്റെ ഹൃദയത്തിന് വികാസം നൽകുകയും, അവന്റെ അന്തർ ദൃഷ്ടിക്ക് പ്രകാശം നൽകുകയും ചെയ്യുന്നപക്ഷം, അവൻ അതിൽ വ്യക്തമായ തെളിവോടെത്തന്നെ പ്രവേശിച്ചുകൊള്ളും. ആരുടെ അന്തർ ദൃഷ്ടിക്ക് അല്ലാഹു അന്ധത നൽകുകയും, അവന്റെ കേൾവിക്കും കാഴ്ചക്കും മുദ്രവെക്കുകയും (*) ചെയ്തുവോ അവൻ നിർബന്ധത്തിനും ബലാൽക്കാരത്തിനും വിധേയനായിക്കൊണ്ട് മതത്തിൽ പ്രവേശിക്കുന്നതിൽ അവന് പ്രയോജനവുമില്ല. ഈ വചനത്തിലെ വിധി പൊതുവായിട്ടുള്ളതാണെങ്കിലും ഇതിന്റെ അവതരണഹേതു അൻസ്വാരികളിൽപെട്ട ചില ആളുകളാണെന്ന് അവർ (ക്വുർആൻ വ്യാഖ്യാതാക്കൾ) പറയുന്നു. 'തുടർന്നുകൊണ്ട് ഇത് സംബന്ധമായ ചില രിവായത്തുകളും പണ്ഡിതാഭിപ്രായങ്ങളും ഇബ്നു കഥീർ (റ) ഉദ്ധരിക്കുകയും ചെയ്തിരിക്കുന്നു.

ഇബ്നു കഥീർ (റ) ഉദ്ധരിച്ചതും അല്ലാത്തതുമായി വന്നിട്ടുള്ള ആ രിവായത്തുകളുടെ ചുരുക്കം ഇതാണ്: 'മദീനക്കാരായ അൻസ്വാരികളിൽപെട്ട ചിലർക്ക് യഹൂദ മതമോ ക്രിസ്തീയ മതമോ സ്വീകരിച്ച മക്കളുണ്ടായിരുന്നു. മുസ്ലിംകളായ ആ പിതാക്കൾ അവരെ തടയുകയും ഇസ്ലാം മതം സ്വീകരിക്കുവാൻ നിർബന്ധിക്കുകയും ചെയ്തു. ഈ അവസരത്തിലാണ് ഈ വചനം അവതരിച്ചത്.' ഈ വചനത്തെക്കുറിച്ച് പണ്ഡിതൻമാരുടെ വേറെ രണ്ട് അഭിപ്രായങ്ങൾ ഇബ്നു കഥീർ (റ) ഉദ്ധരിച്ചിരിക്കുന്നു. വേദക്കാരെ സംബന്ധിച്ചാണ് ഈ വചനത്തിൽ പറയുന്നത്; അവർ മുസ്ലിംകൾക്ക് കപ്പം കൊടുക്കുന്നപക്ഷം അവരെ നിർബന്ധിക്കുവാൻ പാടില്ലെന്നാണ് ഉദ്ദേശ്യം. ഇതാണ് ഒരഭിപ്രായം. മറ്റൊരഭിപ്രായം: യുദ്ധ കൽപനയോടുകൂടി ഇതിലെ വിധി ദുർബലപ്പെട്ടുപോയിരിക്കുന്നു എന്നുമാകുന്നു. ഈ അഭിപ്രായങ്ങൾക്കോ, ഇതുപോലെയുള്ള വേറെ ചില അഭിപ്രായങ്ങൾക്കോ സ്വീകാര്യമായ തെളിവുകൾ സമർപ്പിക്കുവാനില്ലതാനും. ഇബ്നുകഥീർ (റ) അദ്ദേഹത്തിന്റെ അഭിപ്രായമായി സ്വീകരിച്ചതും ആദ്യമുദ്ധരിച്ചതുമായ വ്യാഖ്യാനം തന്നെയാണ് ശരിയായിട്ടുള്ളത്. 1-ാമതായി: അവതരണഹേതു എന്തു തന്നെ ആയിരുന്നാലും ആയത്തിലെ വാചകം പൊതുവെയുള്ളതും ഉപാധി വെക്കാത്തതുമാണ്. അവതരണഹേതു പ്രത്യേകമായാൽ തന്നെയും ആയത്തുകളുടെ വിധി പൊതുവെ ബാധകമാണെന്നുള്ളത് തർക്കമറ്റതാകുന്നു. 2-ാമതായി: മതം (الدِّين) കേവലം ബാഹ്യമായ ചില ആചാരാനുഷ്ഠാനങ്ങൾ മാത്രമല്ല; വിശ്വാസമാണ് അതിന്റെ അടിസ്ഥാനം. നിർബന്ധവും ശക്തിയും ഉപയോഗിച്ച് വിശ്വാസം മാറ്റുവാനും ഉണ്ടാക്കു

***(*) മുദ്രവെക്കലിന്റെ താൽപര്യത്തെപ്പറ്റി 7-ാം വചനത്തിന്റെ വിവരണത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.***

വാനും സാധ്യമല്ല. 3-ാമതായി: യുദ്ധകൽപനയും, മതത്തിൽ നിർബന്ധം പാടില്ലെന്ന കൽപനയും തമ്മിൽ പരസ്പരം വൈരുദ്ധ്യമില്ല. യുദ്ധകൽപനയാകട്ടെ, ഇസ്‌ലാമിൽ ആളുകളെ നിർബന്ധിച്ചു ചേർക്കുവാൻ വേണ്ടിയല്ലതാനും.

طَّاغُوت (താഗൂത്ത്) എന്ന പദത്തിന്റെ ക്രിയാരൂപം طَغَى (ത്വഗാ) എന്നാണ്. 'അതിരുവിട്ടു, ധിക്കരിച്ചു' എന്നൊക്കെയാണതിന് അർത്ഥം. അനുസരണക്കേടിൽ 'അതിരുവിട്ടു, എല്ലാവർക്കും- അല്ലാഹു അല്ലാത്ത എല്ലാ ആരാധ്യവസ്തുക്കൾക്കും- ആ പദം ഉപയോഗിക്കപ്പെടാറുണ്ട്. മനുഷ്യരെ വഴിപിഴപ്പിക്കുന്ന നേതാക്കൾ, ആഭിചാരികൾ, പ്രശ്നക്കാർ, പിശാചുക്കൾ, ദുർഭൂതങ്ങൾ, വിഗ്രഹങ്ങൾ ആദിയായവയെ ഉദ്ദേശിച്ചും ത്വാഗൂത്ത് എന്ന് പറയപ്പെടും. ഏകവചനാർത്ഥത്തിലും ബഹുവചനാർത്ഥത്തിലും ആ വാക്ക് ഉപയോഗിക്കപ്പെടുകയും ചെയ്യും ( **كما فى مفردات الراغب و فى القاموس** ) 'ദുർമൂർത്തി, സ്വേച്ഛാധിപതി, ചെകുത്താൻ' എന്നിങ്ങനെ മലയാളത്തിലുള്ള ചില പ്രയോഗങ്ങളെപ്പോലെ ഒരു പ്രയോഗമാണ് അറബിയിൽ 'ത്വാഗൂത്ത്' എന്ന് സാമാന്യമായി പറയാം. ഇവിടെ അല്ലാഹുവിൽ വിശ്വസിക്കുന്നതിന്റെ നേരെ വിപരീതവശമായിക്കൊണ്ടാണ് ത്വാഗൂത്തിൽ അവിശ്വസിക്കുന്നതിനെപ്പറ്റി പ്രസ്താവിച്ചിരിക്കുന്നത്. അപ്പോൾ, അല്ലാഹു അല്ലാത്ത- പിശാചടക്കമുള്ള- എല്ലാ ആരാധ്യവസ്തുക്കളുമാണ് ഈ വചനത്തിൽ 'ത്വാഗൂത്ത്' കൊണ്ട് വിവക്ഷയെന്ന് മനസ്സിലാക്കാം. 'മുറിഞ്ഞ് പോകാത്ത ബലവത്തായ പിടിക്കയർ മുറുകെ പിടിച്ചു' എന്ന് പറഞ്ഞതിന്റെ താൽപര്യം വ്യക്തമാണ്. ത്വാഗൂത്തുകളിലെല്ലാം അവിശ്വസിക്കുകയും അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നവർ ശാശ്വതമായ രക്ഷാമാർഗം അവലംബിച്ച് കഴിഞ്ഞുവെന്നർത്ഥം وَلِى (വലിയ്യ്) എന്ന വാക്കിന്റെ ബഹുവചനമാണ് اَوْلِيَاء (ഔലിയാഉ്) 'ബന്ധു, മിത്രം, കൈകാര്യകർത്താവ്, രക്ഷാധികാരി, സഹായകൻ, അയൽക്കാരൻ, സഖി, ചങ്ങാതി, എന്നിങ്ങനെ സന്ദർഭോചിതം പല അർത്ഥത്തിലും അത് ഉപയോഗിക്കപ്പെടും. അടുപ്പവും ബന്ധവും ഉള്ളവൻ എന്നാണതിന്റെ സാക്ഷാൽ അർത്ഥം.

അല്ലാഹുവിൽ വിശ്വസിച്ചും അവനെ ആരാധിച്ചും വരുന്നവർക്ക് അല്ലാഹു അവരുടെ മിത്രവും, ബന്ധുവും, രക്ഷാകർത്താവും, സഹായിയുമായിരിക്കും. ശിർക്ക്, കുഫ്ർ, സംശയം, കാപട്യം, ആശയകുഴപ്പം, ദുർന്നടപടികൾ, അന്ധവിശ്വാസങ്ങൾ ആദിയായ എല്ലാ അന്ധകാരങ്ങളിൽ നിന്നും രക്ഷപ്പെടുത്തി സത്യവിശ്വാസത്തിന്റെയും സൻമാർഗത്തിന്റെയും പ്രകാശത്തിലേക്ക് അവൻ അവരെ നയിക്കുകയും ചെയ്യുന്നു. നേരെമറിച്ച് അല്ലാഹുവിൽ അവിശ്വസിക്കുന്നവർക്ക് അവരുടെ ബന്ധുക്കളും, മിത്രങ്ങളും, കാര്യകർത്താക്കളുമൊക്കെ ത്വാഗൂത്തുകളായിരിക്കും. ഏതെല്ലാം അന്ധകാരങ്ങളിൽ നിന്ന് സത്യവിശ്വാസികളെ അല്ലാഹു രക്ഷപ്പെടുത്തുന്നുവോ അതേ അന്ധകാരങ്ങളിലേക്കായിരിക്കും ആ ത്വാഗൂത്തുകൾ അവരെ നയിക്കുക. അവസാനം ഒരു കാലത്തും രക്ഷകിട്ടാത്തവിധം കാലാകാല നരകശിക്ഷയും!

## വിഭാഗം - 35

أَلَمْ تَرَ إِلَى ٱلَّذِى حَآجَّ إِبْرَٰهِـۧمَ فِى رَبِّهِۦٓ أَنْ ءَاتَىٰهُ ٱللَّهُ ٱلْمُلْكَ إِذْ قَالَ

﴾258﴿ **നീ കണ്ടില്ലേ, ഇബ്റാഹീമിനോട് അദ്ദേഹത്തിന്റെ റബ്ബിന്റെ കാര്യത്തിൽ ന്യായവാദം നടത്തിയ ഒരുവനെ?- (അതെ) അവന്**

إِبۡرَٰهِـۧمُ رَبِّيَ ٱلَّذِي يُحۡيِۦ وَيُمِيتُ قَالَ أَنَا۠ أُحۡيِۦ وَأُمِيتُۖ

**അല്ലാഹു രാജത്വം നൽകിയതിനാൽ! (അതായത്:) 'എന്റെ റബ്ബത്രെ ജീവിപ്പിക്കുകയും, മരണപ്പെടുത്തുകയും ചെയ്യുന്നവൻ' എന്ന് ഇബ്റാഹീം പറഞ്ഞപ്പോൾ, അവൻ പറഞ്ഞു: 'ഞാൻ ജീവിപ്പിക്കുകയും, മരണപ്പെടുത്തുകയും ചെയ്യുന്നു (വല്ലോ),'**

قَالَ إِبۡرَٰهِـۧمُ فَإِنَّ ٱللَّهَ يَأۡتِي بِٱلشَّمۡسِ مِنَ ٱلۡمَشۡرِقِ فَأۡتِ بِهَا مِنَ ٱلۡمَغۡرِبِ فَبُهِتَ ٱلَّذِي كَفَرَۗ وَٱللَّهُ لَا يَهۡدِي ٱلۡقَوۡمَ ٱلظَّٰلِمِينَ ﴿٢٥٨﴾

**ഇബ്റാഹീം പറഞ്ഞു: 'എന്നാൽ, അല്ലാഹു സൂര്യനെ കിഴക്കുഭാഗത്തു നിന്നു കൊണ്ടുവരുന്നു; നീ അതിനെ പടിഞ്ഞാറ് ഭാഗത്തുനിന്ന് (ഒന്ന്) കൊണ്ടുവരുക! അപ്പോൾ, (ആ) അവിശ്വസിച്ചവൻ (ഉത്തരം മുട്ടി) സ്തംഭിച്ചു. അല്ലാഹു, അക്രമകാരികളായ ജനങ്ങളെ നേർമാർഗത്തിലാക്കുകയില്ല.**

---

﴿258﴾ أَلَمۡ تَرَ നീ കണ്ടില്ലേ, നോക്കുന്നില്ലേ إِلَى الَّذِي حَاجَّ ന്യായവാദം ചെയ്തവനെ إِبۡرَاهِيمَ ഇബ്റാഹീമിനോട് فِي رَبِّهِ അദ്ദേഹത്തിന്റെ റബ്ബിന്റെ (കാര്യത്തിൽ) أَنۡ آتَاهُ اللَّهُ അവന് അല്ലാഹു നൽകിയതിനാൽ الۡمُلۡكَ രാജത്വം إِذۡ قَالَ പറഞ്ഞ സന്ദർഭം إِبۡرَاهِيمُ ഇബ്റാഹീം رَبِّيَ എന്റെ റബ്ബ്, റബ്ബത്രെ الَّذِي يُحۡيِي ജീവിപ്പിക്കുന്നവനാണ് (ജീവിപ്പിക്കുന്നവൻ) وَيُمِيتُ മരണപ്പെടുത്തുകയും ചെയ്യുന്ന قَالَ അവൻ പറഞ്ഞു أَنَا أُحۡيِي ഞാൻ ജീവിപ്പിക്കുന്നു وَأُمِيتُ ഞാൻ മരിപ്പിക്കുകയും ചെയ്യുന്നു قَالَ إِبۡرَاهِيمُ ഇബ്റാഹീം പറഞ്ഞു فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു يَأۡتِي അവൻ വരുന്നു بِالشَّمۡسِ സൂര്യനെക്കൊണ്ട് مِنَ الۡمَشۡرِقِ കിഴക്കുനിന്ന്, ഉദയസ്ഥാനത്തുനിന്ന് فَأۡتِ بِهَا എന്നാൽ നീ അതിനെ കൊണ്ടുവാ مِنَ الۡمَغۡرِبِ പടിഞ്ഞാറുനിന്ന്, അസ്തമയസ്ഥാനത്തുനിന്ന് فَبُهِتَ അപ്പോൾ സ്തംഭിച്ചു, പരിഭ്രമിച്ചു (ഉത്തരം മുട്ടി) الَّذِي كَفَرَ അവിശ്വസിച്ചവൻ وَاللَّهُ അല്ലാഹു لَا يَهۡدِي അവൻ നേർമാർഗത്തിലാക്കുകയില്ല الۡقَوۡمَ ജനങ്ങളെ الظَّالِمِينَ അക്രമികളായ

---

അല്ലാഹുവിൽ വിശ്വസിക്കുന്ന സത്യവിശ്വാസികളുടെ ബന്ധുവും രക്ഷാകർത്താവും അല്ലാഹുവായിരിക്കുമെന്നും, അവൻ അവരെ അന്ധകാരങ്ങളിൽ നിന്ന് പ്രകാശത്തിലേക്ക് നയിക്കുമെന്നും, നേരെമറിച്ച് അല്ലാഹുവിൽ അവിശ്വസിക്കുന്നവരുടെ ബന്ധുക്കളും കൈകാര്യകർത്താക്കളും ത്വാഗൂത്തുകളായിരിക്കുമെന്നും, അവർ അവരെ പ്രകാശത്തിൽ നിന്ന് അന്ധകാരങ്ങളിലേക്കാണ് തള്ളിവിടുക എന്നും കഴിഞ്ഞ വചനത്തിൽ പ്രസ്താവിച്ചുവല്ലോ. അതിനൊരുദാഹരണമാണ് ഈ വചനം. ഇബ്റാഹീം (അ) സത്യത്തിന്റെയും ന്യായത്തിന്റെയും പ്രകാശം ആസ്വദിച്ചു വിജയിച്ചതും അദ്ദേഹത്തോട് തർക്കം നടത്തിയ

ആ രാജാവിന് ആ പ്രകാശം ആസ്വദിക്കുവാൻ കഴിയാതെ അവൻ അന്ധകാരത്തിൽ മുഴുകി പരാജയമടഞ്ഞതുമാണ് ആ സംഭവത്തിൽ കാണുന്നത്. പ്രസ്തുത രാജാവിന്റെ പേർ നംറൂദ് ( **نَمْرُود** ) എന്നാണ് അറിയപ്പെടുന്നത്. നാട് ഭരിക്കുന്ന രാജാക്കൾ ദൈവങ്ങളായി ചമയലും, പ്രജകൾ അവരെ ദൈവങ്ങളാക്കി ആരാധിക്കലും പൂർവകാലത്ത് പതിവായിരുന്നു. ഇബ്റാഹീം നബി (അ)യുടെ ശേഷം ഏതാനും നൂറ്റാണ്ടുകൾ കഴിഞ്ഞിട്ടാണല്ലോ മൂസാ നബി (അ)യുടെ കാലം. അക്കാലത്ത് ഈജിപ്തിലെ രാജാവായിരുന്ന ഫിർഔൻ, ഞാനാണ് നിങ്ങളുടെ ഏറ്റവും ഉന്നതനായ റബ്ബ് ( أَنَا رَبُّكُمُ الْأَعْلَىٰ ) എന്നും, ഞാനല്ലാതെ നിങ്ങൾക്ക് മറ്റൊരു ഇലാഹുള്ളതായി എനിക്കറിവില്ല ( مَا عَلِمْتُ لَكُم مِّنْ إِلَٰهٍ غَيْرِي ) എന്നുമൊക്കെ പറഞ്ഞുവല്ലോ. രാജാക്കളെ ദൈവങ്ങളായി കരുതുന്ന സമ്പ്രദായം അടുത്തകാലം വരെ ജപ്പാൻ, സയാം മുതലായ രാജ്യങ്ങളിൽ ഉണ്ടായിരുന്നു. ഇന്നും ചുരുക്കം ജനങ്ങളിൽ നിന്ന് ആ വിശ്വാസം നിശ്ശേഷം നീങ്ങിക്കഴിഞ്ഞിട്ടില്ലെന്ന് പറയാം. ഫിർഔനെക്കുറിച്ചുള്ള പരാമർശങ്ങൾ ക്വുർആനിൽ ധാരാളം കാണാമെങ്കിലും, നംറൂദിനെക്കുറിച്ച് ഈ വചനത്തിലല്ലാതെ ക്വുർആനിൽ പരാമർശം കാണുന്നില്ല. ആ പേരും ക്വുർആനിൽ പറയപ്പെട്ടിട്ടില്ല. ഇബ്റാഹീം നബി (അ)യും അവനും തമ്മിൽ നടന്ന സംഭാഷണത്തിൽ നിന്ന് അവനും താനൊരു ദൈവമാണെന്ന് വാദിച്ചിരുന്നതായിട്ടാണ് മനസ്സിലാക്കുവാൻ കഴിയുന്നത് എന്നുമാത്രം.

ഏതായാലും ദൈവവാദികളായ ആരുംതന്നെ, ആകാശഭൂമികളെ സൃഷ്ടിച്ചതും, അവയിലെ വൻകാര്യങ്ങൾ നിയന്ത്രിച്ചുപോരുന്നതും തങ്ങളാണെന്ന് വാദിച്ചതായി അറിയപ്പെടുന്നില്ല. വല്ലവരും അങ്ങനെ വാദിച്ചാൽതന്നെയും അത് അംഗീകരിക്കുവാൻ എക്കാലത്തും ആളുണ്ടാകുമെന്ന് തോന്നുന്നുമില്ല. ലോകസ്രഷ്ടാവും, ലോകനിയന്താവുമായ ഒരു മഹാശക്തി ഉള്ളതോടെത്തന്നെ, തങ്ങളുടെ അധികാരാതിർത്തിക്കുള്ളിലെ അധികാരങ്ങളും കൈകാര്യങ്ങളുമൊക്കെ തങ്ങൾക്കാണെന്നും, അക്കാരണത്താൽ എല്ലാവരുടെയും ആരാധനാവണക്കങ്ങൾക്കുള്ള അവകാശം തങ്ങൾക്കുണ്ടെന്നുമായിരിക്കും അവരുടെ വാദം. അതോടുകൂടി, നാട്ടിലെ ക്ഷേമൈശ്വര്യങ്ങളെല്ലാം തങ്ങളുടെ വക അനുഗ്രഹങ്ങളായും, ആപത്തുകളും അനിഷ്ട സംഭവങ്ങളും തങ്ങളുടെ ശാപകോപങ്ങളായും സമർത്ഥിക്കപ്പെടുകയും ചെയ്തേക്കും. അല്ലാഹു മാത്രമാണ് റബ്ബും ഇലാഹും (ലോക രക്ഷിതാവും ആരാധ്യനും) എന്നതാണല്ലോ എല്ലാ പ്രവാചകൻമാരുടെയും മൗലിക പ്രധാനമായ പ്രബോധനതത്വം. ഈ തത്വം അംഗീകരിക്കപ്പെടുന്നതോടുകൂടി ആ വാദങ്ങളും, അവയെ അടിത്തറയാക്കി കെട്ടിപ്പൊക്കപ്പെട്ട എല്ലാ വൻകോട്ടകളും പൊളിഞ്ഞു പോകുന്നു. അതോടൊപ്പം, അധികാരത്തിന്റെയും, ഔന്നത്യത്തിന്റെയും സഹജങ്ങളായ ഔദ്ധത്യവും അധികാരവും അവരിൽ പ്രകടമാകുകയും ചെയ്യുന്നു. അതാണിവിടെ നംറൂദിന്റെ തർക്കത്തെക്കുറിച്ച് പറഞ്ഞപ്പോൾ أَنْ آتَاهُ اللَّهُ الْمُلْكَ (അവന് അല്ലാഹു രാജത്വം നൽകിയതിനാൽ) എന്ന് അല്ലാഹു പ്രത്യേകം എടുത്ത് പറയുന്നത്.

ഈ വിവാദത്തെപ്പറ്റി ബൈബ്ളിൽ പരാമർശിക്കപ്പെട്ടു കാണുന്നില്ല. എങ്കിലും തൽമൂദിൽ (*) ഈ സംഭവം വിവരിച്ചിട്ടുണ്ടെന്ന് പറയപ്പെടുന്നു. ഇബ്റാഹീം (അ) വിഗ്രഹങ്ങളെപ്പറ്റി ആക്ഷേപിക്കുകയും അവയെ കൊത്തിമുറിക്കുകയും ചെയ്തതിനെത്തുടർന്നാണത് സംഭവിച്ചത് എന്നത്രെ അതിൽ പറഞ്ഞിരിക്കുന്നത്. (അല്ലാഹുവിനറിയാം.) ഏതാ

***(*) ക്രിസ്തുമതത്തിന്റെ ആദ്യ കാലങ്ങളിൽ യഹൂദി പണ്ഡിത ശ്രേഷ്ഠൻമാരാൽ രചിക്കപ്പെട്ട യഹൂദമത ഗ്രന്ഥങ്ങളിൽ വളരെ പ്രധാനപ്പെട്ടതാണ് തൽമൂദ്*** ▶▶

യാലും മൂസാ നബി (അ) ഫിർഔനെ തൗഹീദിലേക്ക് ക്ഷണിച്ചപ്പോൾ فَمَن رَّبُّكُمَا يَا مُوسَى (മൂസാ, അപ്പോൾ നിങ്ങളുടെ രണ്ടാളുടെയും– മൂസാ (അ)ന്റെയും ഹാറൂൻ (അ)ന്റെയും– റബ്ബ് ആരാണ്? എന്നും, وَمَا رَبُّ الْعَالَمِينَ (എന്താണ് ഈ ലോക രക്ഷിതാവ്?) എന്നുമൊക്കെ അവൻ ചോദിച്ചതുപോലെ നംറൂദും ഇബ്റാഹീം (അ) നോട് ചില ചോദ്യങ്ങൾ ചോദിച്ചിരിക്കാം. അതിനെത്തുടർന്നായിരിക്കാം അദ്ദേഹം رَبِّيَ الَّذِي يُحْيِي وَيُمِيتُ (എന്റെ റബ്ബ് ജീവിപ്പിക്കുകയും മരണപ്പെടുത്തുകയും ചെയ്യുന്ന വനാണ്) എന്ന് മറുപടി പറഞ്ഞത്. الله اعلم

ജീവിതത്തിനും മരണത്തിനും സർവ്വ സ്വീകാര്യമായ ഒരു ശാസ്ത്രീയ നിർവചനം നൽകുവാൻ ശാസ്ത്രജ്ഞന്മാർക്ക് ഇതേവരെ കഴിഞ്ഞിട്ടില്ലെങ്കിലും അത് രണ്ടും തിരി ച്ചറിയുവാൻ എല്ലാവർക്കും കഴിയുന്നവിധം വ്യക്തമായ രണ്ട് കാര്യങ്ങളാണവ. അതു പോലെത്തന്നെ, ഈ രണ്ട് കാര്യത്തിനും ബാഹ്യമായ ചില കാരണങ്ങളൊക്കെ പറയു വാൻ ശാസ്ത്രജ്ഞന്മാർ മുതിർന്നേക്കുമെങ്കിലും ആ കാരണങ്ങളുടെ പിന്നിലുള്ള യഥാർത്ഥ കാരണം അല്ലാഹുവാണെന്നതിലും സംശയമില്ല. ബാഹ്യേന്ദ്രിയങ്ങൾക്ക് കണ്ടെത്തുവാൻ കഴിയാത്തതെല്ലാം കണ്ണടച്ച് നിഷേധിക്കുന്ന നാസ്തികന്മാർക്ക് മാത്രമേ അതിൽ എതിരഭിപ്രായമുണ്ടാകുകയുള്ളൂ. ജീവികൾക്ക് ജീവിതവും മരണവും നൽകുന്ന സാക്ഷാൽ കർത്താവ് ഏതാണോ അതാണ് എന്റെ റബ്ബ്– ആ റബ്ബിങ്കലേക്കാണ് ഞാൻ ക്ഷണിക്കുന്നത്– എന്നാണ് ഇബ്റാഹീം (അ) പറഞ്ഞതിന്റെ സാരം.

ഇതംഗീകരിച്ചു കൊടുക്കുവാൻ നംറൂദിന്റെ അഹന്തയുണ്ടോ സമ്മതിക്കുന്നു?! അവൻ ജീവിതത്തിനും മരണത്തിനും ഒരു പുതിയ വ്യാഖ്യാനം നൽകിക്കൊണ്ട് ആ യാഥാർത്ഥ്യത്തെ മറികടക്കുവാനാണ് ശ്രമിച്ചത്. അവൻ പറഞ്ഞു: 'ഞാൻ ജീവിപ്പിക്കു കയും മരിപ്പിക്കുകയും ചെയ്യുന്നുവല്ലോ.' അതെ, അപ്പോൾ ഞാനല്ലേ റബ്ബാകേണ്ടത് എന്നർത്ഥം. എത്രയോ പേരെ അതിനുമുമ്പ് അവൻ കൊലപ്പെടുത്തിയിരിക്കുകയും, പല രെയും കൊലപ്പെടുത്തുവാൻ കഴിവുണ്ടായിരുന്നിട്ടും കൊല്ലാതെ വിട്ടേക്കുകയും ചെയ്തി രിക്കുമല്ലോ. അല്ലെങ്കിൽ– ചില ക്വുർആൻ വ്യാഖ്യാതാക്കൾ പറയുന്നതുപോലെ– രണ്ടു പേരെകൊണ്ടുവന്ന് അവരിൽ ഒരാൾക്ക് കൊലശിക്ഷ നൽകുകയും, മറ്റേയാളെ ഒഴിവാ ക്കുകയും ചെയ്തിരിക്കാം. അതുമല്ലെങ്കിൽ– ഇബ്നു കഥീർ (റ) ചൂണ്ടിക്കാട്ടിയപോ ലെ– അതുരണ്ടും എന്റെ സ്വന്തം പ്രവർത്തിതന്നെയാണെന്ന് അവന്റെ അഹങ്കാരവും ഔദ്ധത്യവും ദുർവാശിയും അവനെക്കൊണ്ട് പറയിപ്പിച്ചതുമാവാം. അഥവാ 'നിങ്ങൾക്ക് ഞാനല്ലാതെ മറ്റൊരു ഇലാഹും ഉള്ളതായി എനിക്കറിയില്ല; എന്ന് ഫിർഔൻ അഹങ്കരി ച്ചതുപോലെയുള്ള ഒരു അഹങ്കാര വാക്കായിരിക്കാം. (അല്ലാഹുവിനറിയാം.) ഏതായാ ലും, അതൊന്നും ഇബ്റാഹീം (അ) പറഞ്ഞതിന് ഒരു വിധത്തിലും ഖണ്ഡനമാകുന്നി

---

***◂◂ (Talmud). വേദപുസ്തക നിഘണ്ടുവിൽ പറയുന്നു: 'യെഹൂദ പാരമ്പര്യങ്ങളെ ക്കുറിച്ച് തെളിവായി അറിയണമെങ്കിൽ റബ്ബിമാർ രചിച്ച തൽമൂദും അതിന്റെ പൂർവ്വ ഗ്രന്ഥങ്ങളും പരിശോധിക്കണം.... 'പഠിത്തം' എന്നർത്ഥമുള്ള തൽമൂദ് യൂദ റബ്ബി മാർ നിർമിച്ചു. കോടാനുകോടി പാരമ്പര്യങ്ങൾ, വ്യാഖ്യാനങ്ങൾ, തർക്കശാസ്ത്ര ങ്ങൾ മുതലായവ അടങ്ങിയ കലാസാഗരമാണത്... തൽമൂദും മോശെയുടെ ന്യായ പ്രമാണവും ഒന്നുപോലെ അധികാരമുള്ളവയാണെന്ന് യെഹൂദ ശാസ്ത്രിമാർ അഭി പ്രായപ്പെട്ടു....'***

ല്ലെന്ന് സ്പഷ്ടം തന്നെ.

എന്നാലും നംറൂദിന്റെ വാക്കിനെ വിശകലനം ചെയ്യാനോ, താൻ പറഞ്ഞ വാക്കുകളെ വിശദീകരിക്കുവാനോ ഇബ്‌റാഹീം (അ) മുതിർന്നില്ല. തത്വത്തിൽ ആദ്യവാദത്തിന്റെ മറ്റൊരു രൂപം തന്നെയാണെങ്കിലും ഒരു വെല്ലുവിളി കൂടി ഉൾപ്പെടുത്തിക്കൊണ്ട് സംസാരഗതി മാറ്റുകയാണ് അദ്ദേഹം ചെയ്തത്. അദ്ദേഹം പറഞ്ഞു: ..... فَإِنَّ اللَّهَ يَأْتِي بِالشَّمْسِ (എന്നാൽ, അല്ലാഹു സൂര്യനെ കിഴക്ക് നിന്ന് കൊണ്ടുവരുന്നു. താനത് പടിഞ്ഞാറ് നിന്ന് കൊണ്ടുവരുക!) ശരി. ജീവിതവും മരണവും താനാണ് നൽകുന്നത്– അല്ലെങ്കിൽ താനും നൽകുന്നു– എങ്കിൽ അതങ്ങിനെയിരിക്കട്ടെ, ഈ സൂര്യനെ അനുദിനം കിഴക്കുനിന്ന് ഉദിപ്പിച്ചു പടിഞ്ഞാറ് ഭാഗത്ത് അസ്തമിപ്പിക്കുന്ന ഒരു മഹാശക്തിയുണ്ട്. അത് താനല്ലല്ലോ. ആ ശക്തിയെക്കുറിച്ചാണ് ഞാൻ റബ്ബ് എന്ന് പറയുന്നത്. താൻ റബ്ബാണെങ്കിൽ തനിക്ക് അതിനെ പടിഞ്ഞാറുനിന്ന് കിഴക്കോട്ട് കൊണ്ടുവരാനും സാധിക്കണമല്ലോ. അതൊന്ന് കാണട്ടെ, എന്ന് സാരം. നംറൂദ് ഉത്തരംമുട്ടി സതംഭിച്ചുപോയി. അനന്തരം എന്തുണ്ടായി എന്ന് അല്ലാഹു തുടർന്നു പറഞ്ഞിട്ടില്ല. സംശയത്തിൽനിന്നോ അറിവില്ലായ്മയിൽനിന്നോ അല്ലാതെ– അഹന്തയിൽനിന്നും ഔദ്ധത്യത്തിൽ നിന്നും മാത്രം– ഉടലെടുത്ത വാദങ്ങളുടെ കർത്താക്കൾ ഉത്തരം മുട്ടിയാലും വാദം പിൻവലിക്കുക പ്രയാസമാണല്ലോ. ഫിർഔൻ മൂസാ (അ)നോട് ഉത്തരം മുട്ടിയപ്പോൾ, നിങ്ങളിലേക്ക് അയക്കപ്പെട്ട ഈ റസൂൽ ഒരു ഭ്രാന്തൻതന്നെയാണ് (26:27) എന്ന് ജനങ്ങളോട് പറഞ്ഞു തൃപ്തി അടയുകയും, ഞാനല്ലാത്ത മറ്റൊരു ഇലാഹിനെ നീ സ്വീകരിക്കുന്ന പക്ഷം ഞാൻ നിന്നെ കാരാഗൃഹത്തിലിടും (26:29) എന്ന് മൂസാ (അ)നെ ഭീഷണിപ്പെടുത്തുകയാണ് ചെയ്തത്. അതുപോലെ വല്ലതും നംറൂദും ചെയ്തിരിക്കുമെന്ന് ഊഹിക്കുവാൻ ന്യായമുണ്ട്. അതിനെപ്പറ്റി അല്ലാഹു ഒന്നും വ്യക്തമാക്കിയിട്ടില്ല. ഏതായാലും അവൻ ഇബ്‌റാഹീം നബി (അ)യുടെ പ്രബോധനം സ്വീകരിക്കുകയോ, തന്റെ വാദത്തിൽ നിന്ന് പിൻമടങ്ങുകയോ ചെയ്തിട്ടില്ലെന്ന് തീർച്ചതന്നെ. وَاللَّهُ لَا يَهْدِي الْقَوْمَ الظَّالِمِينَ (അക്രമികളായ ജനങ്ങളെ അല്ലാഹുനേർമാർഗത്തിലാക്കുകയില്ല.) എന്ന് പറഞ്ഞതിൽനിന്ന് തന്നെ അത് മനസ്സിലാക്കാം. അദ്ദേഹം അഗ്നികുണ്ഡത്തിൽ എറിയപ്പെട്ടതും, അവസാനം രാജ്യം ത്യജിച്ച് ഹിജ്‌റഃപോയതും പ്രസിദ്ധമാണല്ലോ.

أَوْ كَٱلَّذِى مَرَّ عَلَىٰ قَرْيَةٍ وَهِىَ خَاوِيَةٌ عَلَىٰ عُرُوشِهَا

**《259》 അല്ലെങ്കിൽ, ഒരു രാജ്യത്തിലൂടെ നടന്നുപോയ ഒരുവന്റെ മാതിരി (കണ്ടില്ലേ?) അത് [ആ രാജ്യം] അതിലെ മേൽക്കൂരകളോടെ വീണടിഞ്ഞു കിടക്കുകയാണ്;**

قَالَ أَنَّىٰ يُحْىِۦ هَٰذِهِ ٱللَّهُ بَعْدَ مَوْتِهَا ۖ فَأَمَاتَهُ ٱللَّهُ مِائَةَ عَامٍ ثُمَّ بَعَثَهُۥ ۖ قَالَ كَمْ لَبِثْتَ ۖ قَالَ لَبِثْتُ

**(അപ്പോൾ) അദ്ദേഹം പറഞ്ഞു: 'ഇത് ചത്തു(നിർജ്ജീവമായി) പോയതിന്റെ ശേഷം ഇതിനെ അല്ലാഹു ജീവിപ്പിക്കുന്നത് എങ്ങനെയായിരിക്കും?!' എന്നിട്ട്, അദ്ദേഹത്തെ അല്ലാഹു നൂറുവർഷം മരിപ്പിച്ചു (കി**

يَوْمًا أَوْ بَعْضَ يَوْمٍ

ടത്തി); പിന്നെ അദ്ദേഹത്തെ (ജീവിപ്പിച്ച്) എഴുന്നേൽപിച്ചു. അവൻ [അല്ലാഹു] പറഞ്ഞു: 'നീ എത്ര (കാലം) കഴിഞ്ഞുകൂടി?'

قَالَ بَل لَّبِثْتَ مِائَةَ عَامٍ فَٱنظُرْ إِلَىٰ طَعَامِكَ وَشَرَابِكَ لَمْ يَتَسَنَّهْ وَٱنظُرْ إِلَىٰ حِمَارِكَ وَلِنَجْعَلَكَ ءَايَةً لِّلنَّاسِ

അദ്ദേഹം പറഞ്ഞു: 'ഞാൻ ഒരു ദിവസം, അല്ലെങ്കിൽ ഒരു ദിവസത്തിന്റെ കുറച്ചുഭാഗം കഴിഞ്ഞുകൂടിയിരിക്കുന്നു.' അവൻ പറഞ്ഞു: (അല്ല) പക്ഷേ നീ നൂറുവർഷം കഴിഞ്ഞുകൂടിയിരിക്കുന്നു;- എന്നാൽ നിന്റെ ഭക്ഷണത്തിലേക്കും പാനീയത്തിലേക്കും നോക്കൂ: അത് (പഴക്കം പിടിച്ച്) മാറ്റം വന്നിട്ടില്ല. നിന്റെ കഴുതയിലേക്കും നോക്കുക (അതെങ്ങിനെയുണ്ടെന്ന്)! നിന്നെ മനുഷ്യർക്ക് നാം ഒരു ദൃഷ്ടാന്തം ആക്കുവാൻ വേണ്ടിയും (കൂടി) ആകുന്നു (ഇത്).

وَٱنظُرْ إِلَى ٱلْعِظَامِ كَيْفَ نُنشِزُهَا ثُمَّ نَكْسُوهَا لَحْمًا

(അതാ, ആ) എല്ലുകളിലേക്കും നോക്കുക- നാം അവയെ എങ്ങനെ ഘടിപ്പിക്കുകയും, പിന്നെ അവർക്ക് മാംസം ധരിപ്പിക്കുകയും ചെയ്യുന്നുവെന്ന്!'

فَلَمَّا تَبَيَّنَ لَهُۥ قَالَ أَعْلَمُ أَنَّ ٱللَّهَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٢٥٩﴾

അങ്ങനെ, അദ്ദേഹത്തിന് (കാര്യം) വ്യക്തമായിത്തീർന്നപ്പോൾ, അദ്ദേഹം പറഞ്ഞു: 'അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാണെന്ന് ഞാൻ (അനുഭവത്തിലൂടെ) അറിയുന്നു.

---

﴾259﴿ أَوْ كَالَّذِي അല്ലെങ്കിൽ യാതൊരുവന്റെ മാതിരി, مَرَّ അദ്ദേഹം നടന്നുപോയി عَلَىٰ قَرْيَةٍ ഒരു രാജ്യത്തിലൂടെ وَهِيَ خَاوِيَةٌ അത് വീണടിഞ്ഞിരിക്കുന്നതാണ് عَلَىٰ عُرُوشِهَا അതിലെ മേൽപുര (കൂര)കളോടെ قَالَ أَنَّىٰ അദ്ദേഹം പറഞ്ഞു എങ്ങനെയായിരിക്കും, يُحْيِي هَٰذِهِ ഇതിനെ ജീവിപ്പിക്കുക اللَّهُ അല്ലാഹു بَعْدَ مَوْتِهَا ഇത് നിർജ്ജീവമായതിനുശേഷം فَأَمَاتَهُ اللَّهُ എന്നിട്ട് അദ്ദേഹത്തെ അല്ലാഹു മരണപ്പെടുത്തി مِائَةَ عَامٍ നൂറ് വർഷം ثُمَّ بَعَثَهُ പിന്നെ അദ്ദേഹത്തെ എഴുന്നേൽപിച്ചു قَالَ അവൻ പറഞ്ഞു كَمْ لَبِثْتَ നീ എത്ര താമസിച്ചു, കഴിഞ്ഞുകൂടി قَالَ അദ്ദേഹം പറഞ്ഞു

لَبِثْتُ يَوْمًا ഞാൻ ഒരു ദിവസം താമസിച്ചു, കഴിഞ്ഞുകൂടി أَوْ بَعْضَ يَوْمٍ അല്ലെങ്കിൽ ഒരു ദിവസത്തിന്റെ കുറച്ചുഭാഗം قَالَ അവൻ പറഞ്ഞു بَل لَّبِثْتَ പക്ഷേ (എന്നാൽ) നീ താമസിച്ചു مِائَةَ عَامٍ നൂറ് വർഷം فَانظُرْ എന്നാൽ നീ നോക്കുക إِلَىٰ طَعَامِكَ നിന്റെ ഭക്ഷണ (സാധന)ത്തിലേക്ക് وَشَرَابِكَ നിന്റെ പാനീയത്തിലേക്കും لَمْ يَتَسَنَّهْ അത് കാല പ്പഴക്കം ചെന്നിട്ടില്ല, മാറ്റം വന്നിട്ടില്ല وَانظُرْ നീ നോക്കുകയും ചെയ്യുക إِلَىٰ حِمَارِكَ നിന്റെ കഴുതയിലേക്ക് وَلِنَجْعَلَكَ നിന്നെ ആക്കുവാൻ വേണ്ടിയുമാണ് آيَةً ഒരു ദൃഷ്ടാന്തം لِّلنَّاسِ മനുഷ്യർക്ക് وَانظُرْ നീ നോക്കുകയും ചെയ്യുക إِلَى الْعِظَامِ എല്ലുകളിലേക്ക് كَيْفَ എങ്ങനെയാണ് (എന്ന്) نُنشِزُهَا നാമതിനെ ഘടിപ്പിക്കുന്നു, അവയെ കൂട്ടിച്ചേർക്കുന്നു, പൊക്കിക്കൊണ്ടുവരുന്നു ثُمَّ نَكْسُوهَا പിന്നെ നാമതിന് ധരിപ്പിക്കുന്നു لَحْمًا മാംസത്തെ فَلَمَّا تَبَيَّنَ لَهُ അങ്ങനെ അദ്ദേഹത്തിന് വ്യക്തമായപ്പോൾ قَالَ أَعْلَمُ അദ്ദേഹം പറഞ്ഞു ഞാൻ അറിയുന്നു أَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്ന് عَلَىٰ كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവൻ

---

കഴിഞ്ഞ വചനത്തിൽ, ഇബ്റാഹീം നബി (അ)യുമായി അഹങ്കാരപൂർവം തർക്കം നടത്തുകയും, സത്യത്തിന്റെ പ്രകാശം ഏൽക്കുവാൻ കഴിയാതെ അന്ധകാരത്തിൽ ഉറച്ചുനിൽക്കുകയും ചെയ്ത നംറൂദിന്റെ കഥ വിവരിച്ചു. കണ്ടില്ലേ ( أَلَمْ تَرَ ) എന്ന് പറഞ്ഞു സംബോധിതരുടെ ശ്രദ്ധ ആകർഷിച്ചുകൊണ്ടാണ് ആ കഥ അവിടെ വിവരിച്ചത്. നേരെ മറിച്ച് സത്യവിശ്വാസിയും സത്യാന്വേഷിയുമായ ഒരാൾക്ക് അല്ലാഹു കൂടുതൽ പ്രകാശം നൽകി അനുഗ്രഹിക്കുകയുണ്ടായ ഒരു സംഭവമാണ് ഈ വചനത്തിൽ വിവരിക്കുന്നത്. അതല്ലെങ്കിൽ ഇതാ മറ്റൊരു ഉദാഹരണം– ഇതൊന്ന് ശ്രദ്ധിക്കുക– എന്ന അർത്ഥത്തിൽ أَوْ كَالَّذِي (അല്ലെങ്കിൽ യാതൊരുവന്റെ മാതിരി) എന്ന് പറഞ്ഞുകൊണ്ട് ഈ സംഭവത്തിലേക്കും അല്ലാഹു ശ്രദ്ധ ആകർഷിക്കുന്നു. ജീവിതവും മരണവും നൽകുന്നത് അല്ലാഹുവാണെന്ന് വിശ്വാസമുള്ളവരിൽ തന്നെ, മരണാനന്തരജീവിതത്തെ പാടെ നിഷേധിക്കുന്നവരും, നിഷേധിക്കുന്നില്ലെങ്കിലും ചില ദുർവ്യാഖ്യാനങ്ങൾ നൽകി യഥാർത്ഥാവസ്ഥയെ നിഷേധിക്കുന്നവരുമുണ്ട്. മാത്രമല്ല, ഒരിക്കൽ സംഭവിക്കുക അസംഭവ്യമാണെന്നും, ബാഹ്യമായ കാര്യകാരണ ബന്ധങ്ങൾക്കപ്പുറം ഈ ലോകത്ത് ഒന്നും സംഭവിക്കാവതല്ലെന്നും ധരിക്കുന്നവരും ഉണ്ട്. ഇങ്ങനെയുള്ളവർക്കെല്ലാം മതിയായ ഒരു ദൃഷ്ടാന്തമാണ് ഈ സംഭവം.

'ഒരു രാജ്യത്തിലൂടെ നടന്നുപോയ ആൾ' എന്ന് പറഞ്ഞത് ആരെപ്പറ്റിയാണെന്നും, ആ രാജ്യം ഏതായിരുന്നുവെന്നും അല്ലാഹു വ്യക്തമാക്കിയിട്ടില്ല. ഹദീഥിലും കാണുന്നില്ല. സംഭവത്തിന്റെ സ്വഭാവവും അതിൽ നിന്നുള്ള പാഠവും ഗ്രഹിക്കുവാൻ അതറിയണമെന്നില്ലതാനും. അർമിയാ (യിരെമ്യാ) പ്രവാചകനായിരുന്നുവെന്നും, ഹസ്ഖീൽ (യെഹെസ്കേൽ) പ്രവാചകനായിരുന്നുവെന്നും ചില അഭിപ്രായങ്ങൾ കാണാമെങ്കിലും, കൂടുതൽ സ്വീകാര്യമായ അഭിപ്രായം അത് ഉസൈർ ( عزير എസ്രാ) പ്രവാചകനായിരുന്നുവെന്നുള്ളതാണ്. ഭൂരിപക്ഷം ഖുർആൻ വ്യാഖ്യാതാക്കൾ അംഗീകരിച്ചു കാണുന്നതും അതാകുന്നു. ആ വ്യക്തി ആരായിരുന്നാലും അതൊരു പ്രവാചകനായിരുന്നുവെന്ന് ഖുർആന്റെ വിവരണത്തിൽ നിന്ന് അനുമാനിക്കാവുന്നതാണ്. പ്രസ്തുത രാജ്യം

ബൈത്തുൽ മുഖ്വദ്ദസ് അഥവാ യെരൂശലം ആയിരുന്നുവെന്നത്രെ ഭൂരിപക്ഷാഭിപ്രായം. ആരായിരുന്നാലും ആ മഹാന്റെ ഒന്നിച്ച് അദ്ദേഹത്തിന്റെ കഴുതയും, ഭക്ഷണപാനീയങ്ങളും ഉണ്ടായിരുന്നുവെന്നും, നശിച്ചു ശൂന്യമായിക്കിടക്കുന്ന ആ രാജ്യത്തിലൂടെ അദ്ദേഹം സഞ്ചരിക്കുമ്പോൾ അദ്ദേഹം അവിടെ കണ്ട കാഴ്ചയാണ് സംഭവത്തിന് കാരണമായതെന്നും ആയത്തിൽ നിന്ന് സ്പഷ്ടമാണ്. വീടുകളും കെട്ടിടങ്ങളും തകർന്ന് വീണുകിടക്കുന്ന കാഴ്ചയെക്കുറിച്ചാണ് وَهِيَ خَاوِيَةٌ عَلَىٰ عُرُوشِهَا (അതതിന്റെ മേൽകൂരകളോടെ വീണ് കിടക്കുകയാണ്) എന്ന് പറഞ്ഞത്. മുന്തിരിത്തോട്ടങ്ങൾ വീണ് നശിക്കുമ്പോൾ, ആദ്യം അവയുടെ പന്തലുകൾ വീഴുകയും രണ്ടാമതും നിവർത്തി ശരിപ്പെടുത്തുവാൻ കഴിയാത്തവിധം വള്ളികൾ അതിന് മീതെ വീണമ്പുകയുമാണല്ലോ ഉണ്ടാകുക. ഇതിൽ നിന്നാണ് അതിന് ഈ പ്രയോഗം ഉൽഭവിച്ചിരിക്കുന്നത്. ബാബിലോണ്യൻ രാജാവായിരുന്ന ബുഖ്ത്തുനസ്വർ ( بختنصر നെബൂഖദ്നേസർ) ബൈത്തുൽ മുഖ്വദ്ദസ് ആക്രമിച്ചു നശിപ്പിക്കുകയും, ഇസ്റാഈല്യരെ കൂട്ടക്കൊല നടത്തുകയും, ശേഷിച്ചവരെ അടിമകളാക്കി ബാബിലോണ്യയിലേക്ക് പിടിച്ചുകൊണ്ടുപോകുകയും ചെയ്ത സംഭവം ചരിത്രപ്രസിദ്ധമാണ്. അങ്ങനെ, ആ രാജ്യം വളരെക്കാലം നിർജ്ജീവമായും ജനശൂന്യമായും കിടക്കുകയായിരുന്നു. ആ കാലത്തെയാണ് ഇത് കുറിക്കുന്നതെന്നാണ് അധിക ക്വുർആൻ വ്യാഖ്യാതാക്കളും പറയുന്നത്. ഈ സംഭവം ബൈബ്ളിൽ വിവരിക്കപ്പെട്ടിട്ടില്ല. ഇതിലെ ചില വശങ്ങളുമായി സാമ്യം തോന്നിക്കുന്നതോ, ഇതുമായി ബന്ധം തോന്നിക്കുന്നതോ ആയ ചില സംഭവങ്ങൾ അതിൽ കാണാവുന്നതുമാണ്.

'ഈ രാജ്യം ചത്ത് നിർജ്ജീവമായതിന് ശേഷം ഇതെങ്ങിനെയായിരിക്കും അല്ലാഹു ജീവിപ്പിക്കുക' എന്ന് ആ മഹാൻ പറഞ്ഞത് കേവലം നിഷേധരൂപത്തിലോ, സംശയരൂപത്തിലോ ആയിരുന്നില്ല. അല്ലാഹുവിന്റെ അപാരമായ കഴിവിലുള്ള വിശ്വാസത്തിൽ നിന്നും ഉളവായ ഒരു ആശ്ചര്യത്തിന്റെ പ്രകടനമായിരുന്നു അതെന്ന് തുടർന്നുള്ള പ്രസ്താവനകളിൽ നിന്ന് മനസ്സിലാക്കാം. അക്കാര്യം അദ്ദേഹത്തിന് അനുഭവത്തിലൂടെത്തന്നെ കാട്ടിക്കൊടുക്കുവാൻ അല്ലാഹു നിശ്ചയിച്ചു. ലക്ഷ്യങ്ങളും ദൃഷ്ടാന്തങ്ങളും വഴി വിശ്വാസം എത്രതന്നെ സുദൃഢമായിരുന്നാലും അനുഭവത്തിൽ കാണുന്നത് അതിനെ കൂടുതൽ ശക്തിപ്പെടുത്തുമല്ലോ. അടുത്ത വചനത്തിൽ പറയുന്ന ഇബ്റാഹീം നബി (അ)യുടെ സംഭവത്തിൽ നിന്ന് ഈ വാസ്തവം കൂടുതൽ ഗ്രഹിക്കാവുന്നതാണ്. അല്ലാഹു ആ മഹാനെ നൂറ് കൊല്ലം മരണപ്പെടുത്തുകയും പിന്നീട് ജീവിപ്പിച്ച് എഴുന്നേൽപിക്കുകയും ചെയ്തു. ഇത്രയും കാലം അദ്ദേഹം മരണപ്പെട്ട് കിടന്നത് എവിടെയായിരുന്നു? വല്ല മനുഷ്യരും അത് കണ്ടിരുന്നുവോ? നൂറുകൊല്ലം കഴിഞ്ഞപ്പോൾ അദ്ദേഹം പെട്ടെന്ന് ജീവിക്കുകയാണോ ചെയ്തത്? അതല്ല, പടിപടിയായി ജീവൻ വീണ്ടു കിട്ടുകയാണോ ചെയ്തത്? അല്ലാഹുവിനറിയാം. ഇതുപോലെയുള്ള സംഭവങ്ങളെക്കുറിച്ച് അല്ലാഹു ഉപയോഗിച്ച വാക്കുകളുടെ പരിധിക്കപ്പുറം കടന്ന് വല്ലതും പറയുവാൻ നമുക്ക് നിവൃത്തിയില്ല. വിശ്വസനീയമായ മറ്റു തെളിവുകളുമില്ല. അല്ലാഹു പറഞ്ഞുതന്നതുകൊണ്ട് നമുക്ക് മതിയാക്കാം. അതിൽ പരിപൂർണമായി വിശ്വസിക്കുകയും ചെയ്യാം.

അദ്ദേഹം ജീവിച്ചശേഷം അല്ലാഹു അദ്ദേഹത്തോട് താൻ മരണാവസ്ഥയിൽ എത്ര കാലം കഴിഞ്ഞുകൂടിയിട്ടുണ്ടാകുമെന്ന് ചോദിച്ചു. അല്ലാഹുവിനറിയാത്തതുകൊണ്ടല്ല, അദ്ദേഹത്തിന് യഥാർത്ഥം മനസ്സിലാക്കുവാൻ വേണ്ടി മാത്രം. നൂറുകൊല്ലം കഴിഞ്ഞതൊന്നും അദ്ദേഹത്തിന്നറിയുകയില്ലല്ലോ. അദ്ദേഹം പറഞ്ഞു: ഞാൻ ഒരു ദിവസമോ ഒരു ദിവസത്തിന്റെ കുറച്ച് ഭാഗമോ അങ്ങനെ കഴിഞ്ഞുകൂടിയിരിക്കും. അർദ്ധമരണ

മായ ഉറക്കിൽപെട്ട് മുന്നൂറിൽ പരം കൊല്ലങ്ങൾ കഴിഞ്ഞുകൂടിയ ഗുഹാവാസികൾ ( اصحاب الكهف ) അവരുടെ ഉറക്കിൽനിന്ന് ഉണർന്നപ്പോൾ അവർ തമ്മിലും ഇതേമാതിരി അഭിപ്രായം പ്രകടിപ്പിച്ചതായി സൂറത്തുൽ കഹ്ഫ് 19-ൽ കാണാം. അദ്ദേഹം മരിക്കു മ്പോഴത്തെ അവസ്ഥയിൽനിന്ന് വളരെ വ്യത്യസ്തങ്ങളായ മാറ്റങ്ങളൊന്നും അദ്ദേഹം ജീവിച്ചപ്പോൾ അദ്ദേഹത്തിന്റെ ശരീരത്തിൽ പ്രകടമായിരുന്നില്ലെന്നാണ് ഈ മറുപടി യിൽനിന്ന് മനസ്സിലാകുന്നത്. പ്രസ്തുത ചോദ്യം അദ്ദേഹത്തോട് അല്ലാഹു ചോദിച്ച തും, അതിന് അദ്ദേഹം മറുപടി പറഞ്ഞതും വഹ്‌യ് മൂലമോ, മലക്ക് മുഖാന്തരമോ ആയിരിക്കാം. അദ്ദേഹം ഒരു പ്രവാചകനായിരിക്കുമെന്നാണ് ഇത് സൂചിപ്പിക്കുന്നത്. (വാസ്തവം അല്ലാഹുവിനറിയാം) താൻ വിചാരിച്ചതുപോലെയല്ല കാര്യം- താൻ നൂറു കൊല്ലം മരിച്ചുകിടന്നിരിക്കുന്നു- എന്ന് അല്ലാഹു അദ്ദേഹത്തെ അറിയിച്ചു. അപ്പോഴാണ് അദ്ദേഹത്തിന് യഥാർത്ഥം മനസ്സിലാകുന്നത്.

ഇവിടെ ഒരു സംശയം ഉന്നയിക്കപ്പെട്ടേക്കാം. ഒരു ഐഹിക ജീവിതവും, ഒരു മര ണാനന്തര ജീവിതവും എന്നിങ്ങനെ രണ്ട് ജീവിതമാണല്ലോ ഉള്ളത്. ഇദ്ദേഹത്തെ സംബ ന്ധിച്ചിടത്തോളം ജീവിതം മൂന്നെണ്ണമാകുമല്ലോ. മാത്രമല്ല, മരണപ്പെട്ട് കഴിഞ്ഞാൽ പിന്നീട് പുനഃരുത്ഥാനം വരെയുള്ള ഇടക്കാലത്ത് ( عَالَمُ البرزخ ൽവെച്ച്) ഓരോരുത്തന്റെയും സ്ഥിതിഗതികൾക്കനുസരിച്ച് സുഖത്തിന്റെയോ, ദുഃഖത്തിന്റെയോ ആയ ആത്മീയാനു ഭവങ്ങളും അഭൗമികമായ ചില കാഴ്ചകളും അനുഭവപ്പെടുമെന്ന് ക്വുർആൻ കൊണ്ടും നബി വാക്യങ്ങൾകൊണ്ടും സ്ഥാപിതമായിട്ടുള്ളതാണ്. അപ്പോൾ, നൂറുകൊല്ലം മരിച്ചു കിടന്ന ഇദ്ദേഹത്തിനും അങ്ങനെ അനുഭവപ്പെടേണ്ടതല്ലേ? ഇതാണാ സംശയം. ഇത്തരം സംശയങ്ങൾക്ക് മൊത്തത്തിൽ പറയുവാനുള്ള മറുപടി ഇതാണ്: യഥാർത്ഥം അല്ലാഹു വിന്നറിയാം. ഇങ്ങനെയുള്ള സങ്കൽപങ്ങളെയും സംശയങ്ങളെയും ആസ്പദമാക്കി സ്പഷ്ടമായ ഭാഷയിൽ അല്ലാഹു വിവരിച്ച സംഗതികളെ നമ്മുടെ യുക്തിക്കനുസരിച്ച് ദുർവ്യാഖ്യാനം ചെയ്യുന്നത് ശരിയല്ല. അവയെ അവയുടെ മുഖവിലക്ക് അംഗീകരിക്കു കയും, അതിൽനിന്നുളവാകുന്ന സംശയങ്ങൾക്ക് മറ്റ് തെളിവുകളിൽ നിന്ന് തക്കതായ മറുപടി കാണാത്തപ്പോൾ വാസ്തവം അല്ലാഹുവിന്നറിയാമെന്നുവെച്ച് സമാധാനിക്കു കയും ചെയ്യുകയാണ് നാം വേണ്ടത്. അതോടുകൂടി താഴെ പറയുന്നതുപോലുള്ള ചില വസ്തുതകൾകൂടി ഓർത്തിരിക്കേണ്ടതുണ്ട്:-

(1) ഭൗതിക ജീവിതം ഒരാൾക്ക് ഒരു പ്രാവശ്യം മാത്രമേ അനുഭവത്തിൽ വരൂ എന്നത് പൊതുവായ ഒരു നിയമം തന്നെ. ഈ നിയമത്തിൽ മനുഷ്യർ മാത്രമല്ല, ഇതര ജീവി കളും ഉൾപ്പെടുന്നു. പക്ഷേ, പൊതുവെയുള്ള പ്രകൃതി നിയമങ്ങൾക്കതീതമായ ചില സംഭവങ്ങൾ ഉണ്ടാകാറുള്ള കൂട്ടത്തിൽ ഈ പൊതു നിയമത്തിൽ നിന്ന് വ്യത്യസ്ത മായും ചിലത് സംഭവിച്ചുകൂടാ എന്നില്ല. ഈ വചനത്തിൽ തന്നെ ആ മഹാന്റെ ചത്ത കഴുതയെ ജീവിപ്പിച്ച വിവരം അടുത്ത വാക്യങ്ങളിൽ വരുന്നുണ്ട്. അടുത്ത വചനത്തിൽ ഇബ്‌റാഹീം നബി (അ)ക്ക് പക്ഷികളെ ജീവിപ്പിച്ചുകാണിച്ച സംഭവവും വിവരിക്കുന്നു ണ്ട്. ഈസാ നബി (അ) ക്ക് നൽകപ്പെട്ട പ്രത്യേക ദൃഷ്ടാന്തങ്ങളിൽ ഒന്നു മരിച്ചവരെ ജീവിപ്പിക്കുക എന്നതായിരുന്നു. (3: 49; 5: 113). അപ്പോൾ ചുരുങ്ങിയത് ഒരിക്കലെങ്കിലും അങ്ങനെ സംഭവിച്ചിരിക്കുമെന്നാണല്ലോ കരുതേണ്ടത്. ഇവിടെയൊക്കെ അത് അലങ്കാര പ്രയോഗങ്ങളാണെന്നും മറ്റും പറഞ്ഞു ദുർവ്യാഖ്യാനം ചെയ്യാൻ മുതിരുന്നപക്ഷം, അതേ മാനദണ്ഡംവെച്ചുകൊണ്ട് ക്വുർആനിലെ മിക്ക പ്രസ്താവനകളെയും ദുർവ്യാഖ്യാനം ചെയ്യാനുള്ള ഒരു മാർഗം തുറക്കലായിരിക്കും അതിന്റെ ഫലം.

(2) ഈ സംഭവത്തിലെ ആ മഹാനെ സംബന്ധിച്ചിടത്തോളം പറയുകയാണെങ്കിൽ, ആ നൂറുകൊല്ലക്കാലം ആത്മീയമായ അനുഭവങ്ങളൊന്നും അദ്ദേഹത്തിന് ഉണ്ടായിട്ടില്ലാതിരിക്കുവാനും സാധ്യതയുണ്ട്. അനുഭവപ്പെട്ടിരുന്നാൽ തന്നെയും രണ്ടാമത്തെ ഭൗതിക ജീവിതത്തോടുകൂടി അതദ്ദേഹത്തിന്റെ സ്മൃതിപഥത്തിൽനിന്ന് നീക്കം ചെയ്യപ്പെടുവാനും സാധ്യതയുണ്ട്. ഇതുപോലെ ദൃഷ്ടാന്തമായി കാണിക്കപ്പെടുന്ന സംഭവങ്ങളിൽ വിശേഷിച്ചും. അല്ലാഹുവിന് എല്ലാറ്റിനും കഴിവുണ്ടല്ലോ.

(3) പ്രവാചകൻമാർക്ക് ചില അദൃശ്യജ്ഞാനങ്ങൾ അല്ലാഹു വെളിവാക്കിക്കൊടുത്തെന്നുവരും (72:27). ജനങ്ങൾ ദൃഷ്ടാന്തങ്ങൾ മുഖേനയും തെളിവുകൾ വഴിയും മനസ്സിലാക്കി വിശ്വസിക്കുന്ന ചില കാര്യങ്ങൾ അവർ അനുഭവത്തിന്റെ അടിസ്ഥാനത്തിൽ തന്നെയായിരിക്കും മനസ്സിലാക്കുന്നതും വിശ്വസിക്കുന്നതും. (ഇതിന് ചില ഉദാഹരണങ്ങൾ അടുത്ത വചനത്തിന്റെ വ്യാഖ്യാനത്തിൽ കാണാം.) നബിﷺക്കുണ്ടായ ഒരു അനുഭവം ഇതാ. ഒരു പ്രസംഗത്തിൽ അവിടുന്ന് പറഞ്ഞു: 'എനിക്ക് സ്വർഗവും നരകവും പ്രദർശിപ്പിക്കപ്പെടുകയുണ്ടായി. നന്മയിലും തിന്മയിലും അന്നത്തെപ്പോലെ (മറ്റൊരു ദിവസവും) ഞാൻ കണ്ടിട്ടില്ല. എനിക്ക് അറിയാവുന്നത് നിങ്ങൾക്കറിയാമായിരുന്നുവെങ്കിൽ, നിങ്ങൾ കുറച്ച് (മാത്രം) ചിരിക്കുകയും, നിങ്ങൾ ധാരാളമായി കരയുകയും ചെയ്യുമായിരുന്നു' (ബു;മു.)

നൂറുകൊല്ലക്കാലം കഴിഞ്ഞിട്ടും ആ മഹാന്റെ കൂടെയുണ്ടായിരുന്ന ഭക്ഷണപാനീയങ്ങൾക്ക് മാറ്റമൊന്നും സംഭവിച്ചിരുന്നില്ല. അതേ സമയത്ത് കഴുതയാകട്ടെ, ചത്തു ജീർണിക്കുകയും, എല്ലുകൾമാത്രം അവശേഷിക്കുകയും ചെയ്തിരിക്കുന്നു! കഴുത ചത്തു ജീർണിച്ചു പോയിട്ടുണ്ടെന്ന് വ്യക്തമായി പറഞ്ഞിട്ടില്ലെങ്കിലും തുടർന്നുള്ള വാക്യങ്ങളിൽനിന്ന് അതും സ്പഷ്ടമാകുന്നുണ്ട്. അങ്ങനെ, ആ രാജ്യത്തെ പുനഃരുദ്ധരിച്ചു അതിൽ ജനപ്പെരുപ്പവും സമ്പൽസമൃദ്ധിയുമുണ്ടാക്കി അതിനെ വീണ്ടും ജീവിപ്പിക്കുവാൻ അല്ലാഹുവിന് ഒരു പ്രയാസവുമില്ലെന്നും, മരണാനന്തര ജീവിതം മുതലായ മനുഷ്യ ദൃഷ്ടിയിൽ പ്രയാസകരമെന്ന് തോന്നുന്ന കാര്യങ്ങൾ അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം കേവലം നിസ്സാരങ്ങളാണെന്നുമൊക്കെ അല്ലാഹു അദ്ദേഹത്തിന് ഈ സംഭവം മുഖേന അനുഭവത്തിൽ കാണിച്ചുകൊടുത്തു. മാത്രമല്ല, ആ സംഭവത്തെ മറ്റുള്ളവർക്കുകൂടി ഒരു ദൃഷ്ടാന്തമാക്കുവാനും (ولنجعلك اية للناس) അല്ലാഹു ഇത് മുഖേന ഉദ്ദേശിച്ചിരിക്കുകയാണ്.

ഇക്കാലമത്രയും ഭക്ഷണപാനീയങ്ങൾ മാറ്റമൊന്നും കൂടാതെ ശേഷിച്ചതുതന്നെയാണ് അതിലടങ്ങിയ ഒരു ദൃഷ്ടാന്തം. അതുകൊണ്ട് അതിനെപ്പറ്റി പ്രത്യേകമൊന്നും പറയേണ്ടതില്ല. കഴുത ചത്തു ദ്രവിച്ചതാകട്ടെ, സാധാരണഗതിയിൽ സ്വാഭാവികം മാത്രമാണ് അതുകൊണ്ട് കഴുതയിലൂടെ കാട്ടിക്കൊടുത്ത ദൃഷ്ടാന്തത്തെക്കുറിച്ചേ വിവരിക്കേണ്ടതുള്ളൂ. അത് ചത്തു ജീർണിച്ചിട്ടുണ്ടെന്നും എല്ലുകൾ മാത്രമാണ് ശേഷിപ്പുള്ളതെന്നും കണ്ട അദ്ദേഹത്തോട് ആ എല്ലുകളിലേക്ക് നോക്കുവാനും, അവയെ പുന:സംഘടിപ്പിച്ചു മാംസംകൊണ്ട് പൊതിഞ്ഞ് വീണ്ടും അതിനെ ജീവിപ്പിക്കുന്നത് ശ്രദ്ധിക്കുവാനും അല്ലാഹു കൽപിച്ചു. അദ്ദേഹം കാണെത്തന്നെ അത് സംഭവിച്ചിട്ടുണ്ടെന്ന് പിന്നെ എടുത്തുപറയേണ്ടതില്ല. ഇതെല്ലാം കണ്ടപ്പോൾ ആ മഹാൻ പറഞ്ഞുപോയി: അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാണ്– ഒരു കാര്യവും അവനെ സംബന്ധിച്ചിടത്തോളം പ്രയാസകരമല്ല– എന്ന് ഞാനിതാ അനുഭവംകൊണ്ട് കണ്ടറിയുന്നു എന്ന്!

( فَلَمَّا تَبَيَّنَ لَهُ قَالَ أَعْلَمُ أَنَّ اللَّهَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ) മുമ്പേ അറിഞ്ഞും, വിശ്വസിച്ചും വരുന്ന യഥാർത്ഥം കാഴ്ചയിൽ കണ്ടറിഞ്ഞുവെന്ന് സാരം. ഇവിടെ أَعْلَمُ (അഅ്‌ലമു) എന്ന വർത്തമാന ക്രിയയുടെ സ്ഥാനത്ത് إِعْلَم (ഇഅ്‌ലം) എന്ന് ശാസനാ ക്രിയാ രൂപത്തിലും വായിക്കപ്പെട്ടിട്ടുണ്ട്. 'അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാണ് നീ അറിഞ്ഞു കൊള്ളുക എന്ന് അദ്ദേഹത്തോട് അല്ലാഹു പറഞ്ഞു' എന്നായിരിക്കും അപ്പോൾ അർത്ഥം. രണ്ടായാലും അറിവ് ( عِلم ) കൊണ്ടുദ്ദേശ്യം അനുഭവപൂർവമുള്ള അറിവുതന്നെ.

ഈ സംഭവം വിവരിച്ചു കഴിഞ്ഞശേഷം സയ്യിദ്ക്വുത്ബ് (റ) പറഞ്ഞ ചില വാക്കുകൾ ഇവിടെ പ്രസ്താവയോഗ്യമാകുന്നു. അതിങ്ങിനെ ഉദ്ധരിക്കാം: 'ഈ അസാധാരണ സംഭവം എങ്ങനെ ഉണ്ടായി? മറ്റെല്ലാ അസാധാരണ സംഭവങ്ങളുംപോലെത്തന്നെ! അതെ, ഒന്നാമത്തെ ജീവിതത്തിലെ അസാധാരണത്വംപോലെത്തന്നെ! അല്ലാഹു ഉദ്ദേശിച്ച ഒരു മാർഗത്തിലൂടെ അത് സംഭവിച്ചുവെന്നല്ലാതെ- അതെങ്ങനെ (എന്തുകൊണ്ട്) സംഭവിച്ചുവെന്ന്- നമുക്കറിവില്ലല്ലോ. ജീവ ശാസ്ത്രജ്ഞൻമാരിൽ വലിയ ആളായി ഗണിക്കപ്പെടുന്ന ഡാർവിൻ അതാ ജീവനെ സംബന്ധിച്ച തന്റെ സിദ്ധാന്തത്തിലൂടെ ജീവന്റെ അഗാധതയിലേക്ക് പടിപടിയായി ഇറങ്ങിച്ചെന്ന് പരിശോധന നടത്തുവാൻ ശ്രമിക്കുന്നു. എന്നിട്ട് അവസാനം അതാ, ഒന്നാമത്തെ പടിയിൽച്ചെന്ന് നിലമുട്ടിപ്പോകുന്നു! ഒന്നാമത്തെ പടിയിൽ- അഥവാ കോശത്തിൽ (Cell) ജീവൻ എങ്ങനെ വന്നുവെന്ന് അദ്ദേഹത്തിനറിഞ്ഞുകൂടാ. പക്ഷേ, മനുഷ്യന് മനസ്സിലാക്കുവാൻ കഴിയാത്തതെന്ന് സമ്മതിക്കേണ്ടിയിരുന്ന ഒരു ശക്തിയുണ്ടെന്ന് സമ്മതിച്ചുകൊടുക്കുവാൻ അദ്ദേഹം തയ്യാറായില്ല. ഈ ഒന്നാമത്തെ പടിയിലെങ്കിലും ജീവൻ നൽകിയ ഒരു സ്രഷ്ടാവുണ്ടെന്ന് സമ്മതിക്കുവാനും അദ്ദേഹം തയ്യാറില്ല!....'

ഈ സംഭവത്തിലെ കഥാപാത്രമായ ആ മഹാൻ പിന്നീട് ജനങ്ങൾക്കിടയിൽ ചെന്നപ്പോൾ, അദ്ദേഹത്തെ ആദ്യകാലത്ത് അറിയാമായിരുന്നവരും അങ്ങേഅറ്റം വാർദ്ധക്യം പിടിപെട്ടിരുന്നവരുമായ ചിലർ ജീവിച്ചിരിപ്പുണ്ടായിരുന്നുവെന്നും, ഞാൻ ഇന്ന ആളാണെന്ന് പറഞ്ഞപ്പോൾ, അദ്ദേഹം എത്രയോ കാലം മുമ്പ് മരിച്ചുപോയിട്ടുണ്ടെന്നു പറഞ്ഞ് അവർ അദ്ദേഹത്തെ വിശ്വസിച്ചില്ലെന്നും ചില വ്യാഖ്യാതാക്കൾ പറഞ്ഞു കാണുന്നു. അദ്ദേഹം തന്റെ കഴുതപ്പുറത്ത് കയറിച്ചെന്ന് ഞാൻ ഉസൈറാണെന്ന് പറഞ്ഞപ്പോൾ ജനങ്ങൾ അദ്ദേഹത്തെ വ്യാജമാക്കി; അപ്പോൾ അദ്ദേഹം തൗറാത്ത് ഒരക്ഷരം പിഴക്കാതെ മന:പാഠം വായിച്ചു കേൾപിച്ചു; അപ്പോഴാണവർ അദ്ദേഹത്തെ വിശ്വസിച്ചത്; അതുമുതൽക്കാണ് അദ്ദേഹം അല്ലാഹുവിന്റെ മകനാണെന്ന് ഇസ്റാഈല്യർ പറഞ്ഞു തുടങ്ങിയത്: തൗറാത്ത് കാണാപാഠം അറിയുന്നവർ വേറെ ആരുമില്ലായിരുന്നു. എന്നിങ്ങനെയും ചിലരൊക്കെ പ്രസ്താവിച്ചിരിക്കുന്നു. ഇതെല്ലാം ശരിയാണോ അല്ലേ എന്ന് നമുക്ക് തീരുമാനിച്ചുകൂടാ. അല്ലാഹു പ്രകാശം നൽകുന്നതിന് ഉദാഹരണമായ മറ്റൊരു അസാധാരണ സംഭവമാണ് അടുത്ത വചനത്തിൽ പ്രസ്താവിക്കുന്നത്:-

وَإِذْ قَالَ إِبْرَٰهِـۧمُ رَبِّ أَرِنِى كَيْفَ

**﴾260﴿ ഇബ്റാഹീം പറഞ്ഞ സന്ദർഭവും (ഓർക്കുക); 'എന്റെ റബ്ബേ, മരണപ്പെട്ടവരെ നീ എങ്ങനെ ജീവിപ്പിക്കുന്നുവെന്ന് എനിക്ക് നീ (ഒന്ന്) കാണിച്ചു തരേണമേ!' അവൻ**

تُحۡيِ ٱلۡمَوۡتَىٰۖ قَالَ أَوَلَمۡ تُؤۡمِنۖ قَالَ بَلَىٰ وَلَٰكِن لِّيَطۡمَئِنَّ قَلۡبِيۖ

[അല്ലാഹു] പറഞ്ഞു; 'നീ (അതിൽ) വിശ്വസിച്ചിട്ടില്ലേ?! [പിന്നെ എന്തിനാണിത് ആവശ്യപ്പെടുന്നത്?]' അദ്ദേഹം പറഞ്ഞു: 'ഇല്ലാതെ! (വിശ്വസിച്ചിട്ടുണ്ട്.) എങ്കിലും, എന്റെ ഹൃദയം സമാധാനമടയുവാൻ വേണ്ടിയാകുന്നു.'

قَالَ فَخُذۡ أَرۡبَعَةً مِّنَ ٱلطَّيۡرِ فَصُرۡهُنَّ إِلَيۡكَ

അവൻ [റബ്ബ്] പറഞ്ഞു: 'എന്നാൽ നീ പക്ഷികളിൽ നിന്ന് ഒരു നാലെണ്ണം പിടിക്കുക; എന്നിട്ട് അവയെ നിന്റെ അടുക്കലേക്ക് കൂട്ടിച്ചേർത്തുകൊള്ളുക.

ثُمَّ ٱجۡعَلۡ عَلَىٰ كُلِّ جَبَلٖ مِّنۡهُنَّ جُزۡءٗا ثُمَّ ٱدۡعُهُنَّ يَأۡتِينَكَ سَعۡيٗاۚ وَٱعۡلَمۡ أَنَّ ٱللَّهَ عَزِيزٌ حَكِيمٞ ﴿٢٦٠﴾

പിന്നീട്, അവയിൽ നിന്നുള്ള ഓരോ അംശം എല്ലാ (ഓരോ) മലകളിലും ആക്കിക്കൊള്ളുക; പിന്നെ, നീ അവയെ വിളിക്കുക- അവ നിന്റെ അടുക്കൽ ഓടി വരുന്നതാണ്. അല്ലാഹു പ്രതാപശാലിയും, അഗാധജ്ഞനുമാണെന്ന് നീ അറിഞ്ഞുകൊള്ളുക.'

---

﴿260﴾ وَإِذْقَالَ പറഞ്ഞ സന്ദർഭം إِبْرَاهِيمُ ഇബ്‌റാഹീം رَبِّأَرِنِي എന്റെ റബ്ബേ എനിക്ക് കാണിച്ചു തരണേ كَيْفَ تُحْيِ നീ എങ്ങനെ ജീവിപ്പിക്കുന്നുവെന്ന് الْمَوْتَىٰ മരണപ്പെട്ടവരെ قَالَ അവൻ പറഞ്ഞു أَوَلَمْ تُؤْمِنْ നീ വിശ്വസിച്ചിട്ടില്ലേ قَالَ بَلَىٰ അദ്ദേഹം പറഞ്ഞു ഇല്ലാതെ (ഉണ്ട്) وَلَٰكِنْ എങ്കിലും لِيَطْمَئِنَّ സമാധാനമടയുവാൻ (ശാന്തമാകുവാൻ) വേണ്ടിയാണ് قَلْبِي എന്റെ ഹൃദയം, മനസ്സ് قَالَ فَخُذْ അവൻ പറഞ്ഞു എന്നാൽ നീ പിടിക്കുക, എടുക്കുക أَرْبَعَةً നാലെണ്ണം مِنَ الطَّيْرِ പക്ഷികളിൽ നിന്ന് فَصُرْهُنَّ إِلَيْكَ എന്നിട്ട് അവയെ നിന്നിലേക്ക് കൂട്ടിച്ചേർക്കുക, പാട്ടിലാക്കുക, വശീകരിക്കുക, ക്ഷണിച്ചെടുക്കുക ثُمَّ اجْعَلْ പിന്നെ നീ ആക്കുക عَلَىٰ كُلِّ جَبَلٍ എല്ലാ മലമേലും, മലയിലും مِنْهُنَّ جُزْءًا അവയിൽ നിന്ന് ഒരംശം, (ഒരു ഭാഗം) ثُمَّ ادْعُهُنَّ പിന്നെ അവയെ വിളിക്കുക يَأْتِينَكَ എന്നാലവ നിന്റെ അടുക്കൽ വരും سَعْيًا ഓടിക്കൊണ്ട് (വേഗം) وَاعْلَمْ നീ അറിഞ്ഞുകൊള്ളുക أَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്ന് عَزِيزٌ പ്രതാപശാലി حَكِيمٌ അഗാധജ്ഞൻ, യുക്തിമാൻ

അല്ലാഹുവിന്റെ കഴിവ് അപാരമാണ്. മരണപ്പെട്ടവരെ ജീവിപ്പിക്കുവാൻ അവന് ഒട്ടും പ്രയാസമില്ല. പ്രകൃതിനിയമങ്ങളെന്ന് കരുതപ്പെടുന്ന സാധാരണ നടപടിക്രമങ്ങൾക്ക തീതമായ ചില സംഭവങ്ങൾ അല്ലാഹു ഈ ലോകത്ത് വെളിപ്പെടുത്താറുണ്ട്. എന്നിങ്ങ നെയുള്ള കാര്യങ്ങൾക്ക് പ്രത്യക്ഷ ദൃഷ്ടാന്തമായ ഒരു സംഭവം കഴിഞ്ഞ വചനത്തിൽ വിവരിച്ചശേഷം, അതേ തരത്തിലുള്ള മറ്റൊരു സംഭവം കൂടി ഈ വചനത്തിൽ അല്ലാഹു വിവരിച്ചിരിക്കുന്നു. ആ സംഭവത്തിലെ കഥാനായകനായ ദൃക്സാക്ഷി ഏത് വ്യക്തിയാ യിരുന്നുവെന്ന് അല്ലാഹു വ്യക്തമാക്കിയിട്ടില്ല. അതൊരു പ്രവാചകനായിരുന്നുവെന്നാണ് ആ ആയത്തിൽ നിന്നും മറ്റും മനസ്സിലാകുന്നതെന്ന് മാത്രം. ഈ സംഭവത്തിലെ കഥാ നായകനും ദൃക്സാക്ഷിയുമായ വ്യക്തി, പ്രവാചക കുടുംബത്തലവനായ ഇബ്റാഹീം നബി (അ)യാകുന്നു. അദ്ദേഹത്തെ സംബന്ധിച്ചും, അദ്ദേഹത്തിന് അല്ലാഹു നൽകിയി ട്ടുള്ള സ്ഥാനപദവികളെക്കുറിച്ചും ക്വുർആനുമായി അൽപമാത്രമെങ്കിലും ബന്ധമുള്ള ആരെയും പറഞ്ഞറിയിക്കേണ്ടതില്ല. അല്ലാഹു അദ്ദേഹത്തെ ഒരു (ഉറ്റ) ചങ്ങാതിയാക്കി യിരിക്കുന്നു. (وَاتَّخَذَ اللَّهُ إِبْرَاهِيمَ خَلِيلًا -النسآء: ١٣٥) എന്നും, ആകാശഭൂമികളുടെ രാജാ ധിപത്യം അദ്ദേഹത്തിന് അല്ലാഹു കാണിച്ചുകൊടുത്തിരുന്നു. وَكَذَٰلِكَ نُرِي إِبْرَاهِيمَ مَلَكُوتَ السَّمَاوَاتِ وَالْأَرْضِ -الانعام: ٧٥ എന്നുമുള്ള രണ്ട് വചനങ്ങൾ മാത്രം മതി, അദ്ദേഹത്തിന് അല്ലാഹു നൽകിയ ബഹുമതികളെപ്പറ്റി മനസ്സിലാക്കുവാൻ.

പ്രവാചകൻമാർക്ക് അവരുടെ പ്രബോധനദൗത്യം കാര്യകാരണസഹിതം വ്യക്ത മായ ദൃഷ്ടാന്തങ്ങളിലൂടെയും, അനുഭവത്തിന്റെ സാക്ഷ്യങ്ങളിലൂടെയും വസ്തുനിഷ്ഠ മായും സ്പഷ്ടമായും നിർവഹിക്കുവാൻ കഴിയത്തക്കവണ്ണം, മറ്റുള്ളവർക്ക് ലഭിക്കാ ത്തതും ലഭിക്കുവാൻ സാധ്യതയില്ലാത്തതുമായ ചില വെളിപാടുകളും, കാഴ്ചപ്പാടു കളും അവർക്ക് അല്ലാഹു നൽകുന്നു. നബി തിരുമേനിﷺക്ക് –ഹദീഥുകളിൽ സ്ഥിര പ്പെട്ടതുപോലെ– സ്വർഗവും നരകവും പ്രദർശിപ്പിക്കപ്പെട്ടത്. ഇസ്റാഉം മിഅ്റാജും (ബൈ ത്തുൽ മുക്വദ്ദസിലേക്കുള്ള രാവുയാത്രയും വാനാരോഹണയാത്രയും) ഉണ്ടായത്. ജിബ്രീൽ (അ)നെ അദ്ദേഹത്തിന്റെ സാക്ഷാൽരൂപത്തിൽ കാണുവാൻ കഴിഞ്ഞത്, മൂസാ (അ) അല്ലാഹുവിന്റെ സംസാരം കേട്ടത്, കഴിഞ്ഞ വചനത്തിൽ വിവരിച്ച സംഭവം ആദിയായവയെല്ലാം ഇതിന് ഉദാഹരണങ്ങളാകുന്നു. വസ്തുതകൾ നേരിൽ കണ്ടറി ഞ്ഞവർ നൽകുന്ന വിവരണവും, ദൃഷ്ടാന്തങ്ങളും തെളിവുകളും മുഖേന– അവ എത്ര തന്നെ ശക്തങ്ങളും വ്യക്തങ്ങളുമായിരുന്നാലും ശരി– നൽകപ്പെടുന്ന വിവരണവും തമ്മിൽ വ്യത്യാസമുണ്ടെന്ന് പറയേണ്ടതില്ലല്ലോ.

മരണപ്പെട്ടവരെ ജീവിപ്പിക്കുവാൻ അല്ലാഹുവിന് നിഷ്പ്രയാസം കഴിയുമെന്ന് ഇബ്റാഹീം (അ)ന് ശരിക്കും അറിയാം. അതിലദ്ദേഹത്തിന് ദൃഢമായ വിശ്വാസവുമു ണ്ട്. എന്നാലും സ്വന്തം കണ്ണുകൊണ്ട് അതിനൊരു മാതൃക കാണുവാൻ കഴിഞ്ഞാൽ അത് തനിക്കൊരു മനസ്സമാധാനമായിത്തീരുമെന്ന് അദ്ദേഹം കരുതി. അദ്ദേഹത്തിന്റെ അറിവും വിശ്വാസവും പൂർവാധികം ശക്തമാകുവാനും, അനുഭവത്തിന്റെ വെളിച്ചത്തിൽ പ്രബോധന വേളയിൽ മരണാനന്തര ജീവിതത്തെപ്പറ്റി ജനങ്ങൾക്ക് വിവരിച്ചുകൊടുക്കു വാനും അത് ഉപകരിക്കുമല്ലോ. അങ്ങനെ, അദ്ദേഹം അല്ലാഹുവിനോട് പ്രാർത്ഥിച്ചു: 'എന്റെ രക്ഷിതാവേ, മരണപ്പെട്ടവരെ നീ ജീവിപ്പിക്കുന്നതെങ്ങനെയാണെന്ന് എനി ക്കൊന്ന് കാട്ടിത്തരേണമേ!' ആ വിഷയത്തിൽ അദ്ദേഹത്തിന് ഒട്ടും സംശയമോ ആശ

യക്കുഴപ്പമോ ഇല്ലെന്ന് അല്ലാഹുവിന് അദ്ദേഹത്തെക്കാൾ അറിയാം. എങ്കിലും അദ്ദേഹത്തിന്റെ നില അദ്ദേഹത്തിന്റെ വാക്കിലൂടെത്തന്നെ രേഖപ്പെടുത്തി ജനങ്ങൾക്ക് യഥാർത്ഥം ഗ്രഹിക്കുവാൻ വേണ്ടി അല്ലാഹു അദ്ദേഹത്തോട് ചോദിച്ചു: 'നീ അതറിയുകയും അതിൽ വിശ്വസിക്കുകയും ചെയ്തിട്ടില്ലേ?' പിന്നെ എന്തിനാണിത് ആവശ്യപ്പെടുന്നത്? എന്ന് താൽപര്യം. അദ്ദേഹം മറുപടി പറഞ്ഞു: 'അല്ലാഹുവേ, ഇല്ലാതേ! തീർച്ചയായും എനിക്കതിനെപ്പറ്റി അറിവും വിശ്വാസവുമുണ്ട്. എന്നാലും നേരിൽ കണ്ടറിഞ്ഞാലുണ്ടാകുന്ന മനസ്സമാധാനം ഒന്ന് വേറെത്തന്നെയാണല്ലോ. അതിനുവേണ്ടി മാത്രമാണ് ഈ അപേക്ഷ.' അല്ലാഹു അപേക്ഷ സ്വീകരിച്ചുകൊണ്ട് ഇങ്ങനെ അറിയിച്ചു: 'ശരി, എന്നാൽ നീ ഏതെങ്കിലും നാല് പക്ഷികളെ പിടിച്ചു വശപ്പെടുത്തിക്കൊണ്ടുവരിക. എന്നിട്ട് അവയുടെ ഓരോ അംശം എല്ലാ മലകളിലും കൊണ്ടുപോയി വെച്ചേക്കുക. പിന്നീട് ആ പക്ഷികളെ നീ വിളിച്ചേക്കുക. എന്നാലവ ജീവൻ പൂണ്ടു നിന്റെ അടുക്കൽ ഓടിയെത്തുന്നത് നിനക്ക് കാണാം.' ഇത്രയും സംഗതികളാണ് അല്ലാഹു ഈ സംഭവത്തെപ്പറ്റി വിവരിച്ചത്. ഇബ്റാഹീം (അ) കൽപനപ്രകാരം നാല് പക്ഷികളെ പിടിച്ചു അങ്ങനെ ചെയ്തിരിക്കുമെന്നും, അവ ചത്ത ശേഷം വീണ്ടും ജീവിച്ചു അദ്ദേഹത്തിന്റെ അടുക്കൽ ഓടിവന്നിരിക്കുമെന്നും നമുക്ക് ഖണ്ഡിതമായും തീർത്തും പറയാവുന്നതാണ്.

ഏതെങ്കിലും തരത്തിലുള്ള വളച്ചൊടിക്കലോടുകൂടിയോ ഒരു മുൻവിധി മനസ്സിൽ വെച്ചുകൊണ്ടോ അല്ലാതെ, നിഷ്പക്ഷ ബുദ്ധിയോടും സത്യാന്വേഷണ മനഃസ്ഥിതിയോടും കൂടി അല്ലാഹുവിന്റെ ഈ പ്രസ്താവനയെപ്പറ്റി ആലോചിക്കുന്ന ഏവർക്കും മനസ്സിലാക്കാവുന്നതും, മനസ്സിലാക്കിയിരിക്കേണ്ടതുമായ ഏതാനും ചില കാര്യങ്ങൾ ഇവിടെ ചൂണ്ടിക്കാണിക്കാം:-

(1) മരണപ്പെട്ടവരെ എങ്ങനെ ജീവിപ്പിക്കുന്നുവെന്ന് ആശ്ചര്യ രൂപത്തിലോ, സംശയ രൂപത്തിലോ ചോദിക്കുകയല്ല ഇബ്റാഹീം (അ) ചെയ്തിരിക്കുന്നത്. അദ്ദേഹത്തിന് ഉറപ്പായി വിശ്വാസമുള്ള അക്കാര്യം സംഭവിക്കുന്നതിന്റെ ഒരു രൂപം തനിക്കൊന്ന് കാണിച്ചുതരേണമേ എന്ന് അല്ലാഹുവിനോട് അപേക്ഷിക്കുകയാണദ്ദേഹം ചെയ്തത്.

(2) ഭൂമിയെയോ, രാജ്യത്തെയോ, സമുദായത്തെയോ ഉദ്ധരിക്കുക- അഭിവൃദ്ധിപ്പെടുത്തുക- എന്ന അർത്ഥത്തിൽ 'ജീവിപ്പിക്കുക ( احياء )' എന്ന് പറയപ്പെടാറുണ്ടെങ്കിലും ഇവിടെ 'ജീവിപ്പിക്കൽ' കൊണ്ടുദ്ദേശ്യം സാക്ഷാൽ അർത്ഥത്തിലുള്ള ജീവിപ്പിക്കൽ- ജീവൻ നൽകി എഴുന്നേൽപിക്കൽ- തന്നെയാകുന്നു. കാരണം, മരണപ്പെട്ടവരെ ( الْمَوْتَىٰ ) ജീവിപ്പിക്കുന്നതിനെക്കുറിച്ചാണ് അദ്ദേഹത്തിന്റെ ചോദ്യം. ഭൂമിയെയോ ജനങ്ങളെയോ കുറിച്ചല്ല. مَوْتَىٰ എന്ന വാക്കിന് ഭാഷയിലും പ്രയോഗത്തിലുമൊക്കെ 'മരണപ്പെട്ടവർ' എന്ന അർത്ഥം തന്നെയാണുള്ളതും ക്വുർആനിൽ പതിനേഴ് സ്ഥലങ്ങളിൽ ഈ വാക്ക് കാണാം. ആ സ്ഥലങ്ങൾ പരിശോധിച്ചാൽ അവിടെയെല്ലാം ഈ അർത്ഥം തന്നെയാണുദ്ദേശ്യമെന്ന് കാണാവുന്നതാണ്.

(3) അദ്ദേഹത്തിന്റെ ചോദ്യം മനസ്സമാധാനത്തിന് വേണ്ടിയായിരിക്കെ, ഒന്നുകിൽ അദ്ദേഹത്തിന്റെ ആഗ്രഹവും അപേക്ഷയും നിവൃത്തിച്ചുകൊടുക്കുക, അല്ലെങ്കിൽ നിരുപാധികമോ സോപാധികമോ അതിനെ നിരാകരിക്കുക. ഈ രണ്ടിലൊരു രൂപത്തിലുള്ളതായിരിക്കണം മറുപടി. അഥവാ, മരിച്ചവരെ ജീവിപ്പിക്കുവാൻ അല്ലാഹുവിന് സാധിക്കുമെന്ന് വല്ല ഉപമ മുഖേനയോ, തെളിവ് മുഖേനയോ അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്തുന്ന ഒരു മറുപടിയല്ല ഇവിടെ ആവശ്യം. അല്ലാഹു നൽകിയ മറുപടിയാകട്ടെ, അപേക്ഷ

നിരുപാധികം സമ്മതിച്ചുകൊണ്ടുള്ളതാണ്. നാല് പക്ഷികളെ പിടിച്ചു ഇന്നിന്നപ്രകാര മൊക്കെ ചെയ്താൽ മരിച്ചവരെ ജീവിപ്പിക്കുന്നതെങ്ങനെയാണെന്ന് നിനക്ക് കണ്ടറിയാ മെന്നാണല്ലോ അതിന്റെ ചുരുക്കം.

(4) പക്ഷികളുടെ ഇനത്തിൽ പെട്ട നാലെണ്ണമെന്നേ അല്ലാഹു പറഞ്ഞിട്ടുള്ളൂ. ഇന്നിന്ന പക്ഷികളായിരിക്കണമെന്ന് പറഞ്ഞിട്ടില്ല. അദ്ദേഹം പിടിച്ചുകൊണ്ടുവന്ന പക്ഷികൾ ഇന്നി ന്നവയായിരുന്നുവെന്ന് കാണിക്കുന്ന ചില പ്രസ്താവനകൾ ചില തഫ്സീർ ഗ്രന്ഥങ്ങ ളിൽ കാണാമെങ്കിലും, അതിന് വിശ്വാസയോഗ്യമായ തെളിവില്ലാത്തതുകൊണ്ടും, പക്ഷി കളുടെ പേര് നിർണയിച്ചറിയുന്നതിൽ പ്രത്യേകം പ്രയോജനമൊന്നുമില്ലാത്തതുകൊണ്ടും നാം അതൊന്നും ഇവിടെ ഉദ്ധരിക്കേണ്ടുന്ന ആവശ്യം കാണുന്നില്ല.

(5) പക്ഷികളെ പിടിച്ച ശേഷം അവയെക്കൊണ്ട് എന്ത് ചെയ്യണമെന്ന വിവരണ ത്തിലെ ചില വാക്കുകളെപ്പറ്റി അൽപമൊന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. എന്നാൽ മാത്രമേ സംഭവത്തിന്റെ യഥാർത്ഥ രൂപം വ്യക്തമാകുകയുള്ളൂ:-

**(ഒന്ന്):** صُرْهُنَّ إِلَيْكَ ഇത് 'സ്വർഹുന്ന' എന്നും 'സ്വിർഹുന്ന' എന്നും വായിക്കപ്പെട്ടി ട്ടുണ്ട്. ഒന്നാമത്തെ വായനയാണ് കൂടുതൽ പ്രസിദ്ധമായത്. തഫ്സീർ ഗ്രന്ഥങ്ങളും, ഹദീഥ് ഗ്രന്ഥങ്ങളും, അറബി നിഘണ്ടുകളും പരിശോധിക്കുമ്പോൾ ഈ വാക്കിന് ഭാഷാർത്ഥമെന്ന നിലക്കോ, ഉദ്ദേശ്യാർത്ഥമെന്ന നിലക്കോ നൽകപ്പെട്ടു കാണുന്ന അർത്ഥ ങ്ങൾ ഇവയാകുന്നു: **املهن : اضمعهن : اجمعهن : قطعهن : اوثقهن** ഇവയിൽ ഒന്നാമത്തേ തായ أَمِل ('അമിൽ') എന്ന വാക്കിന് വശപ്പെടുത്തുക, പാട്ടിലാക്കുക, ചായ്‌വുണ്ടാ ക്കുക, സ്വാധീനിക്കുക, വശീകരിക്കുക, വളക്കുക, ഒടിക്കുക, ചെരിക്കുക, മറിക്കുക എന്നൊക്കെ സന്ദർഭംപോലെ ഭാഷാന്തരം നൽകാം. കൂടുതൽ വിവരം താഴെ വരുന്നു മുണ്ട്. **اضمعهن** എന്ന വാക്കിന് കൂട്ടിച്ചേർക്കുക എന്നും **اجمعهن** എന്നതിന് ഒരുമിച്ചു കൂട്ടുക, ശേഖരിക്കുക എന്നും, **قطعهن** എന്നതിന് കഷ്ണിക്കുക, മുറിക്കുക എന്നും, **اوثقهن** എന്നതിന് ബന്ധിക്കുക, കൂട്ടികെട്ടുക എന്നും മലയാളത്തിൽ വിവർത്തനം നൽകാം. ഈ ക്രിയയുടെ തൊട്ട് **اليك** (നിങ്കലേക്ക്) എന്ന് കൂടിയുള്ളതുകൊണ്ട് നാലാ മത്തെ അർത്ഥമായ **قطعهن** (കഷ്ണിക്കുക) എന്ന അർത്ഥം ഇവിടെ യോജിക്കുകയി ല്ലെന്ന് ചൂണ്ടിക്കാട്ടപ്പെടുന്നു. പക്ഷേ, اِلَى (ഇലാ) എന്ന അവ്യയത്തോട് യോജിക്കുന്ന ഒരർത്ഥംകൂടി അതിൽ ഉൾപ്പെടുത്തപ്പെട്ടിട്ടുണ്ടെന്നും (*) അപ്പോൾ 'അവയെ കഷ്ണി ച്ചുകൊണ്ടുവരുക' എന്നോ 'കൊണ്ടുവന്ന് കഷ്ണിക്കുക' എന്നോ അർത്ഥമാകാമെന്നും ചൂണ്ടിക്കാട്ടപ്പെട്ടിട്ടുണ്ട്. മേൽകണ്ട അർത്ഥങ്ങളിൽ ഒന്നുമാത്രം പറഞ്ഞവരെയും, രണ്ടോ മൂന്നോ അർത്ഥങ്ങൾ ഒന്നിച്ചു പറഞ്ഞവരെയും കാണാം. ഇതെല്ലാംകൂടി പരിശോധി ക്കുമ്പോൾ فَصُرْهُنَّ إِلَيْكَ എന്ന വാക്യത്തിന്റെ സാരം ആ പക്ഷികളെ പിടിച്ചുകൊണ്ടു വന്ന് നിന്റെ പാട്ടിലാക്കി വെക്കുക എന്നോ, അല്ലെങ്കിൽ അവയെ പിടിച്ചുകൊണ്ടുവന്നു കഷ്ണിക്കുക എന്നോ- ഈ രണ്ടിൽ ഒന്ന്- ആയിരിക്കും ഉദ്ദേശ്യം.

**(രണ്ട്):** ثُمَّ اجْعَلْ عَلَىٰ كُلِّ جَبَلٍ مِّنْهُنَّ جُزْءًا (പിന്നീട് എല്ലാ മലയിലും അവയിൽനിന്ന് ഓരോ അംശം ആക്കിക്കൊള്ളുക.) എന്ന വാക്യത്തിൽ എല്ലാ മലകളുമെന്ന് പറഞ്ഞ

***(*) അറബി സാഹിത്യശാസ്ത്ര ( علم البلاغة)ത്തിൽ ഇതിന് تضمين (ഒരു ക്രിയ യിൽ മറ്റൊരു ക്രിയയുടെ അർത്ഥം കൂടി ഉൾക്കൊള്ളിക്കുക) എന്ന് സാങ്കേതിക മായി പറയപ്പെടുന്നു.***

തിന്റെ താൽപര്യം ചുറ്റുപാടിൽ സൗകര്യപ്പെട്ട എല്ലാ മലകളിലും എന്നല്ലാതെ ഭൂമിയിലുള്ള എല്ലാ മലകളുമാണെന്ന് ആരും ധരിക്കുകയില്ല. 'അംശം' എന്നർത്ഥം കൊടുത്ത جُزْء (ജുസ്ഉ്)നെപ്പറ്റിയാണ് അൽപം ആലോചിക്കുവാനുള്ളത്. ഏതെങ്കിലും ഒരു വസ്തുവിന്റെ അംശം- അതിന്റെ ഒരു ഭാഗം- എന്ന അർത്ഥത്തിലും പലതും ചേർന്നുള്ള ഒരു കൂട്ടത്തിൽ നിന്ന് ഒരംശം- അതിൽപെട്ട ചിലത്- എന്ന അർത്ഥത്തിലും അത് ഉപയോഗിക്കപ്പെടാറുണ്ട്. ആദ്യത്തെ അർത്ഥം സ്വീകരിക്കുന്നപക്ഷം പക്ഷികളെ അറുത്തോ മുറിച്ചോ കഷ്ണിച്ചു അവയുടെ ഓരോ അംശം എല്ലാ മലയിലും കൊണ്ടുപോയി ഇട്ടേക്കണമെന്ന് സാരമായിരിക്കും. രണ്ടാമത്തെ അർത്ഥം എടുക്കുമ്പോൾ ആ നാല് പക്ഷികളിൽ ഓരോ വിഭാഗത്തെ- ഓരോന്നിനെ, അല്ലെങ്കിൽ ചിലതിനെ- എല്ലാ മലയിലും കൊണ്ടുപോയി വെക്കണമെന്നും സാരമായിരിക്കും. രണ്ട് കാരണം കൊണ്ട് ആദ്യത്തെ അർത്ഥവും സാരവുമാണിവിടെയുള്ളതെന്ന് പറയേണ്ടിയിരിക്കുന്നു. 1-ാമതായി: جُزْء എന്ന വാക്ക് രണ്ടർത്ഥത്തിലും ഉപയോഗിക്കപ്പെടുമെങ്കിലും ആദ്യത്തെ അർത്ഥത്തിലാണ് അതിന് കൂടുതൽ വ്യക്തതയും പ്രചാരവും ഉള്ളത്. 2-ാമതായി എല്ലാ മലകളിലും (على كُلّ جبل) എന്നല്ലാതെ മലകളുടെ എണ്ണം വ്യക്തമാക്കപ്പെട്ടിട്ടില്ലാത്ത സ്ഥിതിക്ക് കുറേ അധികം മലകളിലും വേണമെങ്കിൽ വെക്കാവുന്നത്ര جُزْء (അംശം)കൾ ഉണ്ടായിരിക്കണമല്ലോ. എത്ര മലകളിലാണ് അദ്ദേഹം വെച്ചതെന്നുള്ളതിന് തെളിവുകളൊന്നുമില്ല. നാല് മലയിലാണെന്നും ഏഴ് മലകളിലാണെന്നും ചിലർ പറഞ്ഞിട്ടുണ്ടെന്നുമാത്രം. പക്ഷികളെ അറുത്തു കഷ്ണിക്കാതെ ഭാഗിച്ചു കൊണ്ടുപോയി വെക്കുകയാണെങ്കിൽ അധികരിച്ചാൽ നാല് മലകളിൽ മാത്രമേ വെക്കുവാൻ കഴിയുകയുള്ളൂവെന്ന് വ്യക്തമാണ്. അപ്പോൾ 'എല്ലാ മലകളിലും' എന്ന് അല്ലാഹു പറഞ്ഞതിന് വിശേഷിച്ചും അർത്ഥമൊന്നുമില്ലെന്നുവരും. യഥാർത്ഥത്തിൽ ആ വാക്കാകട്ടെ, ഇബ്റാഹീം (അ)ന് സൗകര്യം തോന്നുന്ന എല്ലാ മലയിലും- അവ നാലോ ഏഴോ കൂടുതലോ ആയാലും ശരി- കൊണ്ടുപോയിവെക്കാമെന്നാണ് കുറിക്കുന്നത്. എന്നിരിക്കെ, തെളിവായി സ്വീകരിക്കുവാൻ പര്യാപ്തമല്ലാത്ത വല്ല രിവായത്തുകളെയും പൊക്കിപ്പിടിച്ചുകൊണ്ടോ മറ്റോ അവയെ നാലോ മൂന്നോ രണ്ടോ ആയി ഗണിക്കുന്നത് ന്യായമല്ല. صُرْهُنَّ എന്ന വാക്കിന് കഷ്ണിക്കുക എന്ന് അർത്ഥമില്ലെങ്കിൽ പോലും അവയെ അദ്ദേഹം ആ മലകളിൽ കൊണ്ടുപോയി വെക്കത്തക്കവണ്ണം അംശങ്ങളാക്കിയിരിക്കുമല്ലോ.

**(മൂന്ന്:)** ثُمَّ ادْعُهُنَّ يَأْتِينَكَ سَعْيًا (പിന്നെ നീ അവയെ വിളിക്കുക. അവ നിന്റെ അടുക്കൽ ഓടിവരുന്നതാണ്.) അതായത് ഏതൊരു പക്ഷികളുടെ അംശങ്ങളാണോ അദ്ദേഹം പല മലകളിലായി കൊണ്ടുപോയി വെച്ചിരിക്കുന്നതെങ്കിൽ, ആ പക്ഷികളെ അദ്ദേഹം വിളിച്ചാൽ അവ അദ്ദേഹത്തിന്റെ അടുക്കൽ ഓടിവരുന്നത് കാണാം. അതെ, പല അംശങ്ങളാക്കി ഭാഗിച്ചു പല മലകളിലും കൊണ്ടുപോയിവെച്ച ആ അംശങ്ങൾ പരസ്പരം കൂടിച്ചേർന്നു അവക്ക് വീണ്ടും ജീവൻവെച്ചു ഓടിവരുന്നത് കാണുന്നതോടെ അദ്ദേഹത്തിന്റെ അപേക്ഷ നിവൃത്തിക്കപ്പെടുകയും, ആഗ്രഹം സാക്ഷാൽകരിക്കപ്പെടുകയും ചെയ്യും എന്ന് താൽപര്യം.

(6) എനി ഇബ്റാഹീം നബി (അ) അങ്ങനെയെല്ലാം ചെയ്തുവോ? അദ്ദേഹം വിളിച്ചപ്പോൾ അവ ജീവനോടെ ഓടിവന്നോ? എന്നാണുള്ളത്. സന്ദർഭംകൊണ്ട് വ്യക്തമാകുന്ന സംഗതികൾ പ്രത്യേകം എടുത്തുപറയേണ്ടുന്ന ആവശ്യമില്ലല്ലോ. അതുകൊണ്ട് ഇതിനെപ്പറ്റി അല്ലാഹു ഒന്നും പ്രസ്താവിച്ചിട്ടില്ല. പ്രസ്താവിക്കാതെത്തന്നെ അറിയാവുന്ന

താണത്. മുമ്പോ പിമ്പോ ഉള്ള വാക്കുകളിൽനിന്നും സന്ദർഭങ്ങളിൽ നിന്നും വ്യക്തമാകുന്നതോ, അറിയപ്പെടാവുന്നതോ ആയ ചില കാര്യങ്ങളെ വ്യക്തമാക്കാതെ മൗനമവലംബിക്കുക ക്വുർആനിലും ഭാഷാസാഹിത്യങ്ങളിലും പതിവാണ്. 'ഞാൻ ഇന്നലെ അവന്റെ വീട്ടിൽ ചെല്ലുവാൻ ഞങ്ങൾ തമ്മിൽ നിശ്ചയിച്ചിരുന്നു: അപ്പോഴാണ് അവൻ എന്നോട് അക്കാര്യം പറഞ്ഞത്.' എന്ന് ഒരാൾ പറഞ്ഞാൽ, 'അങ്ങനെ ഞാൻ അവന്റെ വീട്ടിൽചെന്നു' എന്നൊരു വാക്യം അതിൽ ലോപിച്ചുപോയിട്ടുണ്ടെന്നും, ആ അവസരത്തിലാണ് അക്കാര്യം പറഞ്ഞത് എന്നുമാണതിന്റെ ഉദ്ദേശ്യമെന്നും എല്ലാവർക്കും അറിയാവുന്നതാണ്. ഇബ്‌റാഹീം നബി (അ)യെ അഗ്നിയിൽ എറിയുവാൻ ജനങ്ങൾ തീരുമാനിച്ച വിവരം (21 : 68 ലും, 37 : 97 ലും) അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്. അവരെ പരാജയപ്പെടുത്തിയെന്നും അദ്ദേഹത്തെ രക്ഷിച്ചുവെന്നും തുടർന്നു പറയുന്നുമുണ്ട്. അദ്ദേഹത്തെ അവർ അഗ്നിയിൽ ഇട്ടുവെന്ന് തീർച്ചയാണ്. എന്നാൽ ആ വാക്ക് ക്വുർആനിൽ എവിടെയും പറഞ്ഞിട്ടില്ല. കാരണം അത് പറയാതെത്തന്നെ വ്യക്തമാണ്. കഴിഞ്ഞവചനത്തിൽ ആ മഹാന്റെ ഭക്ഷണപാനീയങ്ങളെപ്പറ്റി لَمْ يَتَسَنَّهْ (അത് പഴക്കം ചെന്നു മാറ്റം വന്നിട്ടില്ല.) എന്ന് പറഞ്ഞതുപോലെ, കഴുതയെപ്പറ്റി അത് ചത്ത് ജീർണിച്ചുവെന്നോ മറ്റോ പറഞ്ഞിട്ടില്ല. കാരണം പിന്നീട് എല്ലുകളെനോക്കാൻ ( وَانظُرْ إِلَى الْعِظَامِ ) പറഞ്ഞതിൽ നിന്നും മറ്റും അത് ശരിക്കും വ്യക്തമാകുന്നുണ്ട്. ഇതുപോലെ ധാരാളക്കണക്കിൽ ഇതിന് ഉദാഹരണങ്ങൾ ക്വുർആനിൽ കാണാം. മാത്രമല്ല, മരിച്ചവരെ ജീവിപ്പിക്കുന്നത് തനിക്കുകാണിച്ചുകൊടുക്കുവാനാണ് ഇബ്‌റാഹീം (അ)ന്റെ അപേക്ഷ. അപ്പോൾ ഇന്നിന്ന പ്രകാരം ചെയ്താൽ ഇന്നത് സംഭവിക്കുമെന്ന് പറഞ്ഞു മതിയാക്കുകയും, അത് നടപ്പിൽ വരുത്തി കാട്ടിക്കൊടുക്കാതിരിക്കുകയും ചെയ്യുന്നപക്ഷം, ആ അപേക്ഷ സ്വീകരിക്കപ്പെട്ടുവെന്ന് പറഞ്ഞുകൂടാ. തെളിവുകൾ മുഖേന മുമ്പ് അദ്ദേഹത്തിന് ലഭിച്ചിരുന്ന വിശ്വാസത്തിന് പുറമെ ഒരു പ്രത്യേക മനസ്സമാധാനം അതുമൂലം അദ്ദേഹത്തിന് ലഭിക്കുവാനും പോകുന്നില്ല.الله اعلم.

(7) فَصُرْهُنَّ إِلَيْكَ എന്ന വാക്കിന് 'ആ പക്ഷികളെ നിന്റെ അടുക്കലേക്ക് കൂട്ടിച്ചേർക്കുക' എന്ന് അർത്ഥമാണെങ്കിൽ ആ കൽപനയുടെ ഉദ്ദേശ്യം എന്തായിരിക്കുമെന്ന് ചോദിക്കപ്പെടാം. ഇതിന് ക്വുർആൻ വ്യാഖ്യാതാക്കൾ– താഴെ കാണുന്നതുപോലെ– യുക്തമായ മറുപടി പറഞ്ഞിട്ടുണ്ട്. പക്ഷികളെപിടിച്ച ഉടനെത്തന്നെ– അവയുടെ രൂപം, വലുപ്പം, വർണം മുതലായവനോക്കി പരിചയപ്പെടുന്നതിന് മുമ്പായി– അവയെ അറുത്ത് കഷ്ണിച്ചു മലമേൽ കൊണ്ടുപോയി ഇട്ടേക്കുന്ന പക്ഷം, അദ്ദേഹം വിളിക്കുമ്പോൾ ഓടിവരുന്ന പക്ഷികൾ മുമ്പത്തെ പക്ഷികൾ തന്നെയാണോ, അവയിൽ വല്ലമാറ്റവും സംഭവിച്ചിട്ടുണ്ടോ എന്നൊന്നും അദ്ദേഹത്തിന് മനസ്സിലാക്കുവാൻ കഴിയുകയില്ലല്ലോ. അതുകൊണ്ട് നേരത്തെത്തന്നെ അവയുമായി പരിചയപ്പെടുകയാണ് ഈ കൽപനകൊണ്ടുദ്ദേശ്യം എന്നത്രെ അത്.

(8) കഴിഞ്ഞ വചനത്തിൽ കണ്ടതുപോലെ– അല്ല, മിക്ക വചനങ്ങളിലും കാണാവുന്നതുപോലെ– ഈ വചനത്തിന്റെ അവസാനവും അതിലെ ഉള്ളടക്കത്തെ കൂടുതൽ ദൃഢപ്പെടുത്തുന്ന ഒരു സമാപന വാക്യം അല്ലാഹു പറഞ്ഞിരിക്കുന്നു. وَاعْلَمْ أَنَّ اللَّهَ عَزِيزٌ حَكِيمٌ (അല്ലാഹു പ്രതാപശാലിയും അഗാധജ്ഞനുമാണെന്ന് നീ അറിഞ്ഞുകൊള്ളുക) എന്ന ആ വാക്യം. عَزِيزٌ എന്നാൽ 'പ്രതാപമുള്ളവൻ, വീര്യമു

ള്ളവൻ, ഊക്കൻ, ശക്തൻ, ബഹുമാന്യൻ' എന്നൊക്കെയാണ് വാക്കർത്ഥം. حَكِيمٌ എന്നാൽ 'അഗാധമായ ജ്ഞാനമുള്ളവൻ, യുക്തിമാൻ, വിജ്ഞാനി, തത്വജ്ഞൻ' എന്നി ങ്ങനെയും അർത്ഥം പറയാം. അല്ലാഹുവിന്റെ ഈ രണ്ട് ഗുണവിശേഷങ്ങളും ഇവിടെ എടുത്ത് പറഞ്ഞതിലുള്ള സൂചന ഇതാണ്: അവൻ പ്രതാപശാലിയായതുകൊണ്ട് അവൻ ഉദ്ദേശിക്കുന്ന ഏതൊരു കാര്യവും നടപ്പിൽ വരുത്തുവാൻ അവന് കഴിയും. അവനെ പരാജയപ്പെടുത്തുവാനോ മുടക്കം ചെയ്യാനോ ഒരു ശക്തിക്കും സാദ്ധ്യമല്ല. അവൻ അഗാ ധജ്ഞനായതുകൊണ്ട് ഓരോ കാര്യവും എങ്ങനെ, എപ്പോൾ വേണം എന്നൊക്കെ അവ നറിയാം. അതനുസരിച്ചായിരിക്കും അവന്റെ പ്രവർത്തനങ്ങൾ. അയുക്തികമായോ അന്യാ യമായോ അവൻ ഒന്നും പ്രവർത്തിക്കുകയില്ല.

## ഈ സംഭവത്തിന് ചില ആധുനിക വ്യാഖ്യാതാക്കൾ നൽകിയ ദുർവ്യാഖ്യാനങ്ങളും, അവക്ക് മറുപടിയും

മരണപ്പെട്ടവരെ ജീവിപ്പിക്കുന്നതെങ്ങനെയാണെന്ന് കാണിച്ചുകൊടുക്കുവാനായി രുന്നു ഇബ്റാഹീം നബി (അ) അല്ലാഹുവിനോട് അപേക്ഷിച്ചത്– ചൈതന്യമറ്റ് നിർജ്ജീ വമായി കിടക്കുന്ന മനുഷ്യരെ ഉദ്ധരിച്ചു നന്നാക്കുന്നതെങ്ങനെയാണെന്ന് കാണിച്ചു കൊടുക്കുവാനായിരുന്നില്ല– എന്നും, മരണമടഞ്ഞ പക്ഷികളെ ജീവിപ്പിച്ചു കാണിച്ചു കൊണ്ടാണ് ആ അപേക്ഷ അല്ലാഹു സ്വീകരിച്ചതെന്നും, ആ അപേക്ഷക്ക് അദ്ദേഹത്തെ പ്രേരിപ്പിച്ചത് മരണാനന്തര ജീവിതത്തെക്കുറിച്ചോ മറ്റോ അദ്ദേഹത്തിനുണ്ടായിരുന്ന സംശ യമോ, ആശയക്കുഴപ്പമോ ആയിരുന്നില്ലെന്നും മേൽ വിശദീകരിച്ചതിൽ നിന്ന് നമുക്ക് വ്യക്തമായി. എന്നാൽ, ക്വുർആനിൽ നിന്ന് നിഷ്പക്ഷമായി മനസ്സിലാക്കാവുന്നതും, മുൻഗാമികളും പിൻഗാമികളുമായ മുസ്ലിംകൾ– പണ്ഡിത പാമര വ്യത്യാസം കൂടാ തെ– പൊതുവിൽ അംഗീകരിച്ചു വരുന്ന പ്രസ്തുത യാഥാർത്ഥ്യങ്ങളെ ചില വക്ര ചിന്താ ഗതിക്കാരായ ആളുകൾ നിഷേധിക്കുകയും, ഈ വചനത്തിന് പല ദുർവ്യാഖ്യാനങ്ങളും നൽകി തൃപ്തി അടയുകയും ചെയ്യുന്നു. ക്വുർആനിൽ വിവരിക്കപ്പെട്ട മിക്ക അസാധാ രണ സംഭവങ്ങളും ഇവരുടെ ദുർവ്യാഖ്യാനത്തിന് വിധേയങ്ങളാകുന്നു. അക്കൂട്ടത്തിൽ ഒന്ന് മാത്രമാണിതും. അവരുടെ വ്യാഖ്യാനമനുസരിച്ച് സംഭവത്തിന്റെ രൂപം ഇതാണ്: 'ഇബ്റാഹീം നബി (അ) സ്വജനതയെ പല നയതന്ത്രങ്ങളും ഉപയോഗിച്ചു വളരെക്കാലം സത്യത്തിലേക്ക് ക്ഷണിച്ചു. ഫലമുണ്ടായില്ല. അഗ്നിപരീക്ഷണത്തിന് പോലും വിധേയ നായി. ഒടുക്കം നിരാശനായി രാജ്യം വിട്ടു. അപ്പോഴാണ് നിർജ്ജീവമായിക്കിടക്കുന്ന ഈ മനുഷ്യരെ എങ്ങനെയാണ് നീ ജീവിപ്പിക്കുക? അതെങ്ങനെ സാധ്യമാകും? എന്ന് ചോദി ച്ചത്. അപ്പോൾ നാല് പക്ഷികളെ പിടിച്ചു ഇണക്കുവാനും, ശരിക്ക് ഇണങ്ങിക്കഴിഞ്ഞ ശേഷം ഓരോ കുന്നുകളിന്മേൽ കൊണ്ടുപോയി വെച്ച് അവയെ വിളിക്കുവാനും ഉപദേ ശിച്ചു. മനുഷ്യരോട് ഇണക്കമില്ലാതെ, കണ്ടാൽ പറന്നുപോകുന്നവയാണ് പക്ഷികൾ. അവയെ പിടിച്ചു കുറേ ദിവസം ഇണക്കിയാൽ അവ വിളിച്ചേടത്ത് വരും. മനുഷ്യന് ഇങ്ങനെ ചെയ്യാൻ കഴിയുമെങ്കിൽ നിർജ്ജീവമായി കിടക്കുന്ന മനുഷ്യരെ ജീവിപ്പിക്കുവാൻ നിശ്ച യമായും കഴിയുമെന്ന പാഠമാണ് ഇതുമുഖേന അല്ലാഹു പഠിപ്പിക്കുന്നത്. ഇബ്റാഹീം (അ)ന്നുള്ള മനസ്സമാധാനക്കുറവ് അദ്ദേഹത്തിന്റെ അധഃപതിച്ചു കിടക്കുന്ന ജനങ്ങളെക്കു റിച്ചായിരുന്നു. അവരെക്കുറിച്ച് നിരാശപ്പെടേണ്ടതില്ല എന്ന് കാണിക്കുന്ന ഒരു ഉപമയാ ണിത്. ഇതാണവർ ഈ സംഭവത്തിന് നൽകുന്ന രൂപത്തിന്റെ ചുരുക്കം.

കുറേ വർഷങ്ങൾക്കുമുമ്പ് കേരളമുസ്‌ലിംകൾക്കിടയിൽ ഇവരുടെ ഈ ദുർവ്യാഖ്യാനങ്ങൾ അൽപം ഒച്ചപ്പാടുണ്ടാക്കുകയുണ്ടായി. അമാനുഷിക ദൃഷ്ടാന്തങ്ങളെ ( الْمُعْجِزَات ) അടിയോടെ നിഷേധിക്കാതെ തന്നെ അവയെ സാധാരണ സംഭവങ്ങളാക്കി വ്യാഖ്യാനിക്കുക പതിവാക്കിയ ചിലരിൽ നിന്നാണ് അവ ഇറക്കുമതി ചെയ്യപ്പെട്ടത്. എന്ത് അബദ്ധമായിരുന്നാലും പുതിയതൊന്ന് കാണുകയോ കേൾക്കുകയോ ചെയ്യുമ്പോൾ, പിന്നാലെ കൂടുവാൻ പൂർവ്വാധികം ആളുകളെ കിട്ടുന്ന കാലമാണല്ലോ ഇത്. അതൊക്കെ 'ബുദ്ധിജീവി'കളുടെ അഭിപ്രായങ്ങളാക്കി ചിത്രീകരിക്കുന്നവരും ഉണ്ടായിരിക്കും. ഇങ്ങനെയുള്ളവരെ സത്യത്തിലേക്ക് മടക്കുവാൻ പ്രയാസമാണെങ്കിലും ശുദ്ധഗതിക്കാരും, സത്യാമ്പേഷികളുമായ സഹോദരങ്ങൾക്ക് യഥാർത്ഥം മനസ്സിലാക്കുവാനും, പ്രസ്തുത ദുർവ്യാഖ്യാനങ്ങളിൽ അവർ വഞ്ചിതരാകാതിരിക്കുവാനും വേണ്ടി ഈ സംഭവം സംബന്ധിച്ച അവരുടെ ഏതാനും പ്രസ്താവനകളും അതിനുള്ള മറുപടികളും ചുവടെ ചേർക്കുന്നു:

**(1–ാമതായി:-)** **فَصُرْهُنَّ إِلَيْكَ** (ഫസ്വുർഹുന്ന ഇലൈക') എന്ന വാക്യത്തിന് 'അവയെ നീയുമായി (നല്ലപോലെ) ഇണക്കുക' എന്ന് അർത്ഥം നൽകിക്കൊണ്ട് അവർ പറയുന്നു: ബൈദ്വാവീ, സമഖ്ശരീ, അബുസ്സുഊദ് മുതലായ പ്രധാന ക്വുർആൻ വ്യാഖ്യാതാക്കളെല്ലാം കൊടുത്തിട്ടുള്ളതും, ഇമാം റാഗിബിന്റെ മുഫ്റദാത്തിലും, സാധാരണ നിഘണ്ടുക്കളിലും കൊടുത്തിട്ടുള്ളതും ഈ അർത്ഥം തന്നെയാകുന്നു. ചിലർ അതിന് 'അറുക്കുക' എന്ന് അർത്ഥം കൊടുക്കുന്നുണ്ട്. അതിന് അറബി സാഹിത്യത്തിൽ പിൻതുണയില്ല. ആ അർത്ഥം അപരിചിതവും അസാധാരണവുമാണെന്ന് ക്വാദ്വീഇയാദ് പറഞ്ഞത് ഇബ്നുഹജർ 'ഫത്ഹുൽബാരി'യിൽ ഉദ്ധരിച്ചിരിക്കുന്നു. അർദ്ധസത്യങ്ങളും അസത്യങ്ങളും കൂടിക്കലർന്ന ഈ പ്രസ്താവനയെപ്പറ്റി സംസാരിക്കുന്നതിന് മുമ്പ് ചില വസ്തുതകൾ അറിയുന്നത് നന്നായിരിക്കും. ഇവിടെ മാത്രമല്ല, ചിലപ്പോൾ വേറെ സന്ദർഭങ്ങളിലും അതുകൊണ്ട് സത്യാമ്പേഷികൾക്ക് ഗുണം ഉണ്ടാകുന്നതുമാണ്. إن شاء الله

(1) 'സ്വുർ' ( صُرْ ) എന്ന വാക്കിന്റെ അർത്ഥം വിവരിക്കുന്ന മദ്ധ്യെ അറബി ഗ്രന്ഥങ്ങളിൽ 'അമിൽ' ( أَمِلْ ) എന്ന വാക്കും ഉപയോഗിക്കാറുണ്ടെന്ന് മുമ്പ് പറഞ്ഞുവല്ലോ. ഈ വാക്കിനെ അടിസ്ഥാനപ്പെടുത്തിയാണ് ഇവർ അതിന് 'ഇണക്കുക' എന്ന അർത്ഥമാക്കിയിരിക്കുന്നത്. വാസ്തവത്തിൽ, മനുഷ്യരുമായി ഇണക്കമില്ലാത്ത ജന്തുക്കളെ ഇണക്കുക– മെരുക്കുക– എന്നല്ല ആ വാക്കിന്റെ അർത്ഥം. എനി, അറബിഗ്രന്ഥങ്ങളിൽ ഉപയോഗിച്ച പര്യായപദങ്ങളിൽ 'ഇണക്കുക' എന്നൊരർത്ഥംകൂടി ഉൾപ്പെട്ടിട്ടുണ്ടെന്ന് സമർത്ഥിക്കപ്പെട്ടാൽപോലും സംഭവത്തിന് ഇവർ നൽകിയ രൂപം ശരിയല്ലെന്ന് താഴെ വിവരിക്കുന്നതിൽ നിന്ന് വ്യക്തമാണ്.

(2) ഒരു വാക്കിനോ വാക്യത്തിനോ അർത്ഥം വിവരിക്കുമ്പോൾ ഉദ്ദേശ്യം കൂടുതൽ വ്യക്തമാക്കുവാൻ വേണ്ടി ഏതാണ്ട് അതേ അർത്ഥത്തിലുള്ള ഒന്നിലധികം വാക്കുകളോ വാക്യങ്ങളോ അതോടുകൂടി കൂട്ടിച്ചേർത്തു പറയുക സാധാരണമാണ്. അറബിസാഹിത്യങ്ങളിൽ ഈ പതിവ് കൂടുതലുമുണ്ട്. عطف تفسير(വ്യക്തമാക്കുവാനുള്ള കൂട്ടിച്ചേർക്കൽ) എന്നാണിതിന്റെ സാങ്കേതിക നാമം. ആദ്യം ഉപയോഗിച്ച വാക്കുകളും, പിന്നീട് അതോടു ചേർത്ത് പറയപ്പെട്ട വാക്കുകളുംകൂടി കണക്കിലെടുത്തുകൊണ്ടായിരിക്കണം അപ്പോൾ വക്താവിന്റെ സാക്ഷാൽ ഉദ്ദേശ്യം മനസ്സിലാക്കുന്നത്. അവയിൽ ഏതെങ്കിലും ചിലതിനെ

മാത്രം എടുത്തുകൊണ്ട് അതാണ് സാക്ഷാൽ വാക്കർത്ഥമെന്ന് വെക്കുന്നത് ശരിയല്ല.

(3) ഇതനുസരിച്ച് صُرْ ('സ്വുർ' അല്ലെങ്കിൽ 'സ്വിർ') എന്ന വാക്കിന് അർത്ഥം പറയുമ്പോൾ اَمِل എന്ന പദത്തിന് പുറമെ വേറെ വല്ല പദങ്ങളും അതോട് ചേർത്തു പറയുമ്പോൾ ആ പദങ്ങളിൽ നിന്ന് മൊത്തത്തിൽ സിദ്ധിക്കുന്ന അർത്ഥമായിരിക്കും അതിന്റെ വക്താവ് ഉദ്ദേശിച്ചിരിക്കുന്നത്. എനി, നമുക്ക് ഇവരുടെ മേലുദ്ധരിച്ച പ്രസ്താവന ശ്രദ്ധിക്കാം. ആദ്യം ഇവർ പേരെടുത്ത് പറഞ്ഞ ആ മഹാൻമാരുടെ വാചകങ്ങൾ പരിശോധിക്കാം:-

ബൈദ്വാവീ (റ)യുടെ തഫ്സീറിലെ വാചകം ഇതാണ്: إليك (فصرهن إليك) فأملهن واضممهن ഇതേ അക്ഷരങ്ങളിൽ ഇതേവാക്കുകൾ തന്നെയാണ് മബുസ്സുഊദ് (റ) അദ്ദേഹത്തിന്റെ തഫ്സീറിലും, സമഖ്ശരീ (റ) അദ്ദേഹത്തിന്റെ തഫ്സീറി (കശ്ശാഫി)ലും പറഞ്ഞിരിക്കുന്നത്. أملهن എന്ന വാക്കിന് ഇക്കൂട്ടർ പറയുന്നത്പോലെ 'ഇണക്കുക' എന്ന് അർത്ഥമുണ്ടെങ്കിൽ പോലും واضممهن എന്നുകൂടി അവർ കൂട്ടിച്ചേർത്ത സ്ഥിതിക്ക് ആ അർത്ഥത്തിന് ന്യായമില്ല. പക്ഷികളെ പിടിച്ചു ഇണക്കിയശേഷം- ഇതിന് കുറേ ദിവസങ്ങൾ തന്നെ വേണ്ടിവരും- മലയിൽ കൊണ്ടുപോയിവെച്ചാൽ അവ വിളിച്ചേടത്ത് വരുമെന്നാണ് ആയത്തിന്റെ താൽപര്യം എന്നാണല്ലോ ഇവർ പറയുന്നത്. اَمِل എന്ന് അതിന് അർത്ഥം പറഞ്ഞ ആ മഹാൻമാരും ഈ അർത്ഥം ഉദ്ദേശിച്ചിട്ടേ ഇല്ല. അവരുടെ വാചകങ്ങളിൽ നിന്നുതന്നെ സ്പഷ്ടമാണത്. പക്ഷികളെ പിടിക്കുവാൻ കൽപിച്ചതിന് പുറമെ അവയെ തന്റെ അടുക്കലേക്ക് കൂട്ടിക്കൊണ്ടുവരുവാൻ കൂടി കൽപിച്ചതിന് കാരണമായി- മേലുദ്ധരിച്ച വാക്കുകളെ തുടർന്ന്- അതേ മഹാൻമാർ പറഞ്ഞ വാചകങ്ങൾ നോക്കുക: ബൈദ്വാവീ (റ) പറയുന്നു: لتتأملها وتعرف شياتها لئلا تلتبس عليك بعد الإحياء (അവയെ ജീവിപ്പിച്ചതിനുശേഷം നിനക്ക് അവയെ തിരിച്ചറിയാതെ വരാതിരിക്കുവാൻ വേണ്ടി അവയെക്കുറിച്ചും അവയുടെ വർണക്കലർപ്പുകളെക്കുറിച്ചും നന്നായി പഠിച്ചു പരിചയപ്പെടുവാനാണത്.) അബുസ്സുഊദും (റ) അങ്ങനെത്തന്നെ പറഞ്ഞിരിക്കുന്നു.

സമഖ്ശരീ (റ) ആകട്ടെ, ഈ രണ്ട് പേരെക്കാൾ ഒരുപടി മുന്നോട്ട് കടന്നു ഇങ്ങനെ പറഞ്ഞിരിക്കുന്നു:

فإن قلت : ما معنى أمره بضمها إلى نفسه بعد أن يأخذها ؟ قلت : ليتأملها ويعرف أشكالها وهيآتها وحلاها ؛ لئلا تلتبس عليه بعد الإحياء ولا يتوهم أنها غير تلك

(ആ പക്ഷികളെ പിടിച്ചതിനുശേഷം അവയെ അദ്ദേഹത്തിലേക്ക് കൂട്ടിച്ചേർത്തുകൊണ്ടുവരുവാൻ കൽപിച്ചതിന്റെ സാരം എന്താണെന്ന് നീ ചോദിച്ചാൽ ഞാൻ പറയുന്നു: അവയെ ജീവിപ്പിച്ചതിന് ശേഷം അവയെ അദ്ദേഹത്തിന് തിരിച്ചറിയാതെ വരാതിരിക്കുവാനും, അവ വേറെ പക്ഷികളാണെന്ന് അദ്ദേഹം തെറ്റിദ്ധരിക്കാതിരിക്കുവാനും വേണ്ടി. അവയെക്കുറിച്ച് നന്നായി മനക്കുകയും, അവയുടെ രൂപങ്ങളും ആകൃതികളും മാതിരികളും മനസ്സിലാക്കുകയും ചെയ്യേണ്ടതിനാണത്.) ഇക്കാര്യം വേറെ പല വ്യാഖ്യാതാക്കളും ചൂണ്ടിക്കാട്ടിയിട്ടുള്ളതാണ്.

അപ്പോൾ, പിടിച്ചുകൊണ്ടുവന്നു കുറേകാലം പക്ഷികളെ ഇണക്കി പരിചയപ്പെടുത്തിക്കൊണ്ടിരിക്കുക എന്നല്ല ഇവരൊന്നും ആ വാക്കുകൊണ്ട് ഉദ്ദേശിച്ചിരിക്കുന്നതെന്നും, പിടിച്ചുകൊണ്ടുവരുമ്പോൾ തന്നെ അവയെ പരിശോധിച്ചു അവയുടെ ആകൃതിയും

നിറവുമെല്ലാം മനസ്സിലാക്കണമെന്നാണെന്നും, പിന്നീട് അവയെ അറുത്തോ മുറിച്ചോ മലകളിൽ കൊണ്ടുപോയി വെച്ചാൽ വിളിക്കുമ്പോൾ വീണ്ടും അവ ജീവിച്ചുവരുമെന്നാണെന്നും വ്യക്തമാണ്. സമഖ്ശരി (റ)യുടെ വാചകങ്ങളിൽ നിന്ന് മറ്റൊരു കാര്യം കൂടി മനസ്സിലാക്കാം. ആദ്യം صر എന്ന വാക്കിന്റെ അർത്ഥം പറഞ്ഞപ്പോൾ അദ്ദേഹം امل എന്നുകൂടി പറഞ്ഞെങ്കിലും പിന്നീട് 'അവയെ കൂട്ടിച്ചേർക്കുവാൻ കൽപിച്ചതിന്റെ സാരം (معنى أمره بضمها إلى نفسه)' എന്നാണ് പറഞ്ഞത്. ഇവരുടെ വാദപ്രകാരം 'ഇണക്കുവാൻ ( بامالتها ) കൽപിച്ചതിന്റെ സാരം' എന്ന് പറഞ്ഞില്ല. ഇതിൽ നിന്ന് 'ഇണക്കലും കൂട്ടിച്ചേർക്കലും' അദ്ദേഹത്തിന്റെ അടുക്കൽ ഒന്നുതന്നെയാണെന്ന് വ്യക്തം. മറ്റൊരു സംഗതികൂടി: صُرْ (സ്വുർ) എന്നും صِرْ (സ്വിർ) എന്നും ഇവിടെ വായനയുണ്ടെന്നും, രണ്ടായാലും അർത്ഥം ഇതുതന്നെയാണെന്നും, ഈ മൂന്ന് പേരും പ്രസ്താവിച്ചിരിക്കുന്നത് കാണാം. (അവരുടെ തഫ്സീറുകൾ നോക്കുക.)

എനി, ഇമാം റാഗിബ് (റ) 'മുഫ്റദാത്തിൽ' പറഞ്ഞതെന്തന്ന് നോക്കാം **فصر هن أي:أملهن من الصور، أي: الميل، وقيل: قطعهن وقرئ:صرهن وقيل: ذلك لغتان، وقال بعضهم: صرهن، أي: صح بهن،** ('സ്വർഹുന്ന എന്നാൽ 'അമിൽഹുന്ന' എന്നർത്ഥം. ഇത് **ميل** (മൈൽ) എന്ന ധാതുവിൽ നിന്നുള്ളതാണ്. **قطع هن** (അവയെ കഷ്ണമാക്കുക) എന്നും അർത്ഥം പറയപ്പെട്ടിട്ടുണ്ട്. 'സ്വുർഹുന്ന' എന്നും ഇവിടെ വായനയുണ്ട്. ഇങ്ങനെ ഭാഷയിൽ രണ്ടും പറയാമെന്നും പറയപ്പെട്ടിരിക്കുന്നു. ചിലർ പറയുന്നു: സ്വർഹുന്ന എന്നാൽ അവയെ ഉച്ചത്തിൽ വിളിക്കുക എന്നാണെന്ന്.) **ميل** എന്ന വാക്കിന് 'ചെരിവ്, വളവ്, തൂക്കം, തെറ്റുക, ചായ്വ്' എന്നൊക്കെ അർത്ഥം വരും. അതിൽ നിന്നുള്ള സകർമകക്രിയ (**متعدى** ) യുടെ ശാസനാരൂപത്തിലുള്ള അർത്ഥമാണ് **صر** എന്ന വാക്കിനുള്ളത് എന്നത്രെ റാഗിബ് (റ) ചൂണ്ടിക്കാട്ടിയത്. അദ്ദേഹം ആ അർത്ഥത്തിനാണ് മുൻഗണന നൽകിയിട്ടുള്ളതെങ്കിലും വേറെയും രണ്ടർത്ഥങ്ങൾ ഉദ്ധരിച്ചിട്ടുള്ളതും ശ്രദ്ധേയമാണ്. ചുരുക്കിപ്പറഞ്ഞാൽ അദ്ദേഹമാകട്ടെ, ബൈദ്വാവി, അബുസ്സുഊദ്, സമഖ്ശരീ (റ) എന്നിവരാകട്ടെ– ആരും തന്നെ– **امل** എന്ന് മാത്രം അതിന് അർത്ഥം പറഞ്ഞു മതിയാക്കിയിട്ടില്ല. മറ്റുള്ളവരാകട്ടെ, **اجمعهن، اوثقهن** (ഒരുമിച്ചു കൂട്ടുക, ബന്ധിക്കുക) എന്നും മറ്റും വേറെ വാക്കുകളും ഉപയോഗിച്ചിട്ടുണ്ട് താനും.

എനി, ക്വാദ്വീഇയാദ് (റ)ന്റെ വാചകം ഫത്ഹുൽബാരിയിൽ ഇബ്നുഹജർ (റ) ഉദ്ധരിച്ചത് പരിശോധിക്കാം. **فصرهن** എന്ന വാക്കിന് **قطعهن** (അവയെ കഷ്ണിക്കുക) എന്ന് ഇമാം ബുഖാരീ (റ) അർത്ഥം കൊടുത്തതിനെപ്പറ്റി സംസാരിക്കവെ, ഈ അർത്ഥം ഇബ്നു അബ്ബാസ് (റ)ൽ നിന്നും പല താബിഉകളിൽനിന്നും പല മാർഗങ്ങളിലൂടെയും ഉദ്ധരിക്കപ്പെട്ടിട്ടുണ്ടെന്ന് ഇബ്നു ഹജർ (റ) പ്രസ്താവിക്കുന്നു. ഇബ്നു അബ്ബാസ് (റ)ൽ നിന്ന് തന്നെ വേറെ ഒരു മാർഗത്തിലൂടെ അതിന് **اوثقهن ثم اذبحهن** (അവയെ ബന്ധിച്ചു പിന്നീട് അറുക്കുക) എന്നുകൂടി വന്നിട്ടുണ്ടെന്നും ചൂണ്ടിക്കാട്ടിയിരിക്കുന്നു. അനന്തരം ആ വാക്കിലെ വായനാവ്യത്യാസങ്ങളെ വിവരിച്ചുകൊണ്ട് ഇബ്നു ഹജർ (റ) പറയുന്നു: **قال عياض تفسير صرهن بقطعهن غريب والمعروف ان معناها املهن** (ഇയാദ്വ് പറയുന്നു: **صرهن** എന്നതിന് **قطعهن** (അവയെ കഷ്ണിക്കുക) എന്ന് വ്യാഖ്യാനം കൊടുക്കുന്നത് അപൂർവമാണ്. **املهن** എന്നുള്ളതാണ് സുപരിചിതമായ അർത്ഥം) ക്വാദ്വീഇയാദ്വ് (റ)– ഇക്കൂട്ടർ പറഞ്ഞതുപോലെ– അറുക്കുക **اذبحهن** എന്ന അർത്ഥത്തെപ്പറ്റി ഒരക്ഷരവും

പറഞ്ഞിട്ടില്ല. കഷ്ണിക്കുക ( **قطعهن** ) എന്ന അർത്ഥത്തെപ്പറ്റി അത് അപൂർവമാണ് ( **غريب** ) എന്ന് മാത്രമേ പറഞ്ഞിട്ടുള്ളൂ. ( راجع فتح الباري — الجزء الثامن — باب واذ قَال ابراهيم لربه الخ ) കഷ്ണിക്കുക എന്ന അർത്ഥം അപൂർവമായിട്ടെങ്കിലും അതിന് വരുന്നതിന് അദ്ദേഹത്തിന്റെ വാക്ക് തടസ്സവുമല്ല. തടസ്സമാണെങ്കിൽ തന്നെ, മറ്റുള്ള മഹാൻമാർ ആ അഭിപ്രായം പറഞ്ഞു കാണുന്നുമില്ല.

മുൻഗാമികളായ ക്വുർആൻ വ്യാഖ്യാതാക്കളിൽ ഏതുനിലക്കും അഗ്രഗണ്യനായ ഇമാം ഇബ്നുജരീർ ( റ) അദ്ദേഹത്തിന്റെ പ്രസിദ്ധ തഫ്സീറിൽ **صرهن** എന്ന വാക്കിലെ വായനാവ്യത്യാസങ്ങളെയും, അതിന്റെ അർത്ഥത്തിൽ വന്നിട്ടുള്ള **امل — قطع — اضمم** എന്നീ പദങ്ങളെയും, അഭിപ്രായങ്ങളെയും ഉദ്ധരിച്ചശേഷം ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നത് കാണാം: **صُرْ** (സ്വുർ) എന്നുള്ളതും **صِرْ** (സ്വിർ) എന്നുള്ളതും ഒരേ അർത്ഥത്തിലുള്ള രണ്ട് ഭാഷാ പ്രയോഗങ്ങളാണെന്നും, ഇവിടെ ആ രണ്ട് പ്രയോഗത്തിന്റെയും അർത്ഥം **قطعهن** (അവയെ കഷ്ണമാക്കുക) എന്നാണെന്നും **اليك** (നിന്നിലേക്ക്) എന്ന അവ്യയം **خذ** (പിടിക്കുക) എന്ന ക്രിയയോട് ബന്ധപ്പെട്ടതാണെന്നും ബസ്വറക്കാരായ പണ്ഡിതൻമാരിൽ നിന്നും ഉദ്ധരിച്ചുകൊണ്ട് നാം പറഞ്ഞ അഭിപ്രായമാണ് വാസ്തവമായിരിക്കുവാൻ ഏറ്റവും അവകാശപ്പെട്ടത്. കാരണം, **فصرهن** എന്ന വാക്ക് 'ഉ' കാരത്തിലോ 'ഇ' കാരത്തിലോ ( **بالضم والفتح** ) വായിച്ചാലും ശരി, അതിന്റെ അർത്ഥം ഒന്നുകിൽ **قطعهن** (അവയെ കഷ്ണമാക്കുക) എന്നോ, **اضممهن** (അവയെ നിന്നിലേക്ക് കൂട്ടിച്ചേർക്കുക) എന്നോ ആയിരിക്കുമെന്നുള്ളതിൽ ക്വുർആൻ വ്യാഖ്യാതാക്കൾക്ക് ഏകകണ്ഠമായ അഭിപ്രായമാണുള്ളത്.' (*)

ഇബ്നു ജരീർ (റ)ന്റെ ഈ പ്രസ്താവനയിൽ നിന്ന് ചില കാര്യങ്ങൾ മനസ്സിലാക്കാം:

1. 'ഇണക്കുക' എന്ന് ഇവർ അർത്ഥം കൽപിച്ച **املهن** യെക്കാൾ 'കഷ്ണമാക്കുക' എന്നർത്ഥമായ **قطعهن** ക്കും, 'കൂട്ടിച്ചേർക്കുക' എന്നർത്ഥമായ **اضممهن** ക്കുമാണ് അദ്ദേഹം സ്ഥാനം കൽപിച്ചിരിക്കുന്നത്.

2. **صرهن** ക്ക് ഈ രണ്ടർത്ഥങ്ങളിൽ ഒന്നാണ് അദ്ദേഹവും സ്വീകരിച്ചിരിക്കുന്നത്.

3. അദ്ദേഹത്തിന്റെ പ്രസ്താവനയനുസരിച്ച് **فخذ اربعة من الطير فصرهن اليك** എന്ന വാക്യത്തിന്റെ സാരം, നാല് പക്ഷികളെ പിടിച്ചുകൊണ്ടുവന്ന് അവയെ കഷ്ണിക്കണം എന്നോ അല്ലെങ്കിൽ നാലുപക്ഷികളെ പിടിച്ചു നിന്റെ അടുക്കൽ കൂട്ടിക്കൊണ്ടുവരിക എന്നോ മാത്രമായിരിക്കും. അവയെ പിടിച്ചു ഇണക്കുക എന്നായിരിക്കുകയില്ല. ഇമാംബുഖാരീ (റ) ആകട്ടെ, കഷ്ണിക്കുക ( **قطعهن** ) എന്ന ഒരേ അർത്ഥമല്ലാതെ പറഞ്ഞിട്ടുമില്ല. അതാകട്ടെ, ഇബ്നുഅബ്ബാസ് (റ)ൽ നിന്നും, പല താബിഉകളിൽ നിന്നും നിവേദനം ചെയ്യപ്പെട്ടിട്ടുണ്ടെന്ന് ഇമാം അസ്ക്വലാനീ (റ) പ്രസ്താവിച്ചിട്ടുമുണ്ട്.

**(2-ാമതായി:-)** അവർ പറയുന്നു: 'ക്വുർആൻ അറബിയാണ്. ആ ഭാഷാമുറക്ക് വിരുദ്ധമായി അത് വ്യാഖ്യാനിച്ചുകൂടാ. 'ഇണക്കുക' എന്ന് അല്ലാഹു പറയുമ്പോൾ, അതിലടങ്ങിയ രഹസ്യത്തെപ്പറ്റി ചിന്തിക്കുവാനേ നമുക്ക് സ്വാതന്ത്ര്യമുള്ളൂ. ആ അർത്ഥം കൽപിക്കുമ്പോൾ ചോദ്യോത്തരങ്ങൾ തമ്മിൽ യോജിക്കുന്നില്ലെന്നാണ് അവർ (ക്വുർആൻ

***(*) ദൈർഘ്യം ഭയന്ന് അദ്ദേഹത്തിന്റെ അറബിമൂലം ഇവിടെ ഉദ്ധരിക്കുന്നില്ല. സംശയമുള്ളവർ അദ്ദേഹത്തിന്റെ തഫ്സീറിൽ നോക്കിക്കൊള്ളട്ടെ.***

വ്യാഖ്യാതാക്കൾ) പറയുന്നത്. അല്ലാഹുവിന്റെ നടപടി സമ്പ്രദായം സൂക്ഷിക്കായ്കകൊണ്ട് വന്ന തെറ്റിദ്ധാരണയാണത്. സംശയ നിവൃത്തിക്ക് ചില ഉദാഹരണങ്ങൾ ചൂണ്ടിക്കാട്ടുക അല്ലാഹുവിന്റെ സമ്പ്രദായമാണ്. ഇസ്‌റാഈല്യരുടെ ദുശ്ശാഠ്യം മൂലം മൂസാനബി (അ) അല്ലാഹുവിനെ കാണണമെന്നാവശ്യപ്പെട്ടപ്പോൾ, മലയിലേക്ക് നോക്കാനാണല്ലോ കൽപിച്ചത്. കഴിഞ്ഞവചനത്തിൽ ആ പട്ടണം എങ്ങനെ ജീവിക്കുമെന്ന് അദ്ദേഹം സംശയം ചോദിച്ചപ്പോൾ ആ മനുഷ്യനെ മരിപ്പിച്ചു ജീവിപ്പിക്കുകയാണ് ചെയ്തത് .... '

ഈ പ്രസ്താവനയും തന്നെ, ഉള്ളതും ഇല്ലാത്തതും കൂടി മിശ്രമാകുന്നു.

ക്വുർആൻ അറബിയാണ്, ആ ഭാഷാമുറയനുസരിച്ചേ അത് വ്യാഖ്യാനിച്ചുകൂടൂ. ശരിയാണ്, തർക്കമില്ല. പക്ഷേ, صر എന്ന വാക്കിന് 'ഇണക്കുക' എന്ന് മാത്രമേ അർത്ഥമുള്ളൂവെന്നും, ഇണക്കുവാൻ തന്നെയാണ് അല്ലാഹു കൽപിച്ചതെന്നും ഇവർ വാദിച്ചു വരുന്നത് അറബിഭാഷാ മുറപ്രകാരമാകുമോ? വേറെ അർത്ഥങ്ങളാണ് അതിനുള്ളതെന്ന് മറ്റുള്ളവർ പറയുന്നതൊന്നും ഭാഷാമുറയിൽ ഉൾപെടുകയില്ലേ? അല്ലാഹു ഇണക്കുവാൻ കൽപിച്ചെങ്കിൽ മാത്രമല്ല– കഷ്ണിക്കുവാനോ, കൂട്ടിച്ചേർക്കുവാനോ, ഒരുമിച്ചു കൂട്ടുവാനോ, ബന്ധിക്കുവാനോ, ഉച്ചത്തിൽ വിളിക്കുവാനോ, അറുക്കുവാനോ ഏതിന് കൽപിച്ചാലും ശരി– അതിന്റെ രഹസ്യത്തെപ്പറ്റി ചിന്തിക്കേണ്ടതുണ്ട്. പല മഹാന്മാരും – ഇവരെക്കാൾ യോഗ്യരും ചിന്തകരുമായ ബഹുഭൂരിപക്ഷം ആളുകളും – ചിന്തിച്ചു മനസ്സിലാക്കിയ ചില രഹസ്യങ്ങൾ ഇതിന് മുമ്പ് നാം ചൂണ്ടിക്കാട്ടുകയും ചെയ്തിട്ടുണ്ട്. ഇക്കൂട്ടർ തങ്ങൾക്ക് അനുകൂലമായി മുമ്പ് പേരെടുത്ത് പറഞ്ഞ മഹാൻമാരുടെ വാചകങ്ങളും നാം കണ്ടു. ഇണക്കലും ചോദ്യോത്തരങ്ങളും തമ്മിൽ യോജിക്കുന്നില്ലെന്ന് ക്വുർആൻ വ്യാഖ്യാതാക്കൾ തെറ്റിദ്ധരിച്ചിരിക്കയാണെന്നും, അല്ലാഹുവിന്റെ നടപടി സമ്പ്രദായം അവർ സൂക്ഷിക്കാത്തതാണതിന് കാരണമെന്നും ഇവർ പറഞ്ഞത് കുറേ കടന്ന വാക്കായിപ്പോയി! അതിരിക്കട്ടെ, സംശയ നിവൃത്തിക്ക് ഉദാഹരണങ്ങൾ ചൂണ്ടിക്കാട്ടൽ അല്ലാഹുവിന്റെ സമ്പ്രദായമാണെന്ന് 'സൂക്ഷ്മ ചിന്തകൻമാരായ ഇവർ മാത്രമല്ല, ക്വുർആൻ വ്യാഖ്യാതാക്കളും മനസ്സിലാക്കിയിട്ടുണ്ട്. പക്ഷേ, ഇവിടെയുള്ളത് ഇബ്‌റാഹീം നബി (അ)യുടെ ഒരു സംശയത്തിനുള്ള മറുപടിയല്ലെന്നും സംശയനിവാരണത്തിന് അത് മാത്രമല്ല മാർഗമുള്ളതെന്നും അവർക്കറിയാം. പക്ഷികളുടെ ഈ സംഭവം ഇബ്‌റാഹീം (അ)ന്റെ 'സംശയത്തിന് നിവൃത്തി വരുത്തുവാൻ വേണ്ടി അല്ലാഹു ചൂണ്ടിക്കാട്ടിയ ഒരു 'ഉദാഹരണ'മാണ് എന്നുള്ള സ്വന്തം വാദത്തെ ബലപ്പെടുത്തുവാൻ ഇവർ ചൂണ്ടിക്കാട്ടിയ ആ രണ്ട് ഉദാഹരണങ്ങളും അതിന് ശരിക്കും ഉദാഹരണം തന്നെയാണോ? ആണെങ്കിൽ തന്നെ, ഈ സംഭവവും അതിലൊന്നാണോ? ഇബ്‌റാഹീം (അ) അതിനപേക്ഷിച്ചത് സംശയം നിമിത്തമായിരുന്നുവോ? ഇതൊക്കെയാണിവിടെ ആലോചിക്കേണ്ടത്.

ഇബ്‌റാഹീം നബി (അ)ക്ക് മരണപ്പെട്ടവരെ ജീവിപ്പിക്കുവാൻ അല്ലാഹുവിന് കഴിയുമെന്നുള്ളതിൽ സംശയമോ വിശ്വാസക്കുറവോ ഇല്ല. അത് ഉറപ്പായ കാര്യമായതുകൊണ്ട് തന്നെയാണ് അതൊന്ന് കണ്ടാൽകൊള്ളാമെന്ന് അദ്ദേഹം ആഗ്രഹിച്ചതും. എന്നിരിക്കെ, സംശയനിവൃത്തിക്കുവേണ്ടി ഉപമ വിവരിച്ചു കൊടുക്കേണ്ട ആവശ്യം ഇവിടെയില്ല. ഒന്നുകിൽ അപേക്ഷ സ്വീകരിക്കുക, അല്ലെങ്കിൽ അത് നിരസിക്കുകയും അതിന് കാരണം മനസ്സിലാക്കുകയും ചെയ്യുക. അതുമല്ലെങ്കിൽ അങ്ങനെ അപേക്ഷിച്ചത് മര്യാദകേടാണെന്ന് ആക്ഷേപിക്കുക. ഇതാണ് വേണ്ടത്. അല്ലാഹുവാകട്ടെ, അപേക്ഷ സ്വീക

രിക്കുകതന്നെയാണ് ചെയ്തതും. പിന്നെ, സംശയനിവൃത്തിക്കപേക്ഷിച്ചപ്പോൾ ഉപമ വിവരിച്ചുകൊടുത്തു മതിയാക്കിയതാണ് എന്നുള്ളതിന് ഇവർ ചൂണ്ടിക്കാട്ടിയ ഉദാഹരണങ്ങളെപ്പറ്റിയാണ് എനി പരിശോധിക്കുവാനുള്ളത്. അതിൽ ഒന്നാമത്തേത് മൂസാ നബി (അ) അല്ലാഹുവിനെ കാണുവാൻ അപേക്ഷിച്ചതാണല്ലോ. അതിനെപ്പറ്റി പറയുവാനുള്ളതും ഇതുപോലെത്തന്നെ. മൂസാ (അ) അതിനപേക്ഷിച്ചത് ഇസ്റാഈല്യരുടെ ദുശ്ശാഠ്യം കൊണ്ടാണെന്ന് പറഞ്ഞത് ശരിയല്ല. ഇസ്റാഈല്യർ അല്ലാഹുവിനെ തങ്ങൾക്ക് പ്രത്യക്ഷത്തിൽ കാണണമെന്ന് ശഠിച്ച സംഭവവും, മൂസാ (അ) അല്ലാഹുവിനെ കാണുവാൻ ആഗ്രഹിച്ച സംഭവവും സന്ദർഭവും വെവ്വേറെത്തന്നെയാണ്. (2:55; 4:153; 7:143 എന്നീ വചനങ്ങൾ നോക്കുക.) (*)

ഏതായാലും, അല്ലാഹുവിനെ കാണുവാൻ സാധിക്കുമോ ഇല്ലേ എന്നോ മറ്റോ ഉള്ള സംശയമല്ല മൂസാ (അ)ന്റെ ആ അപേക്ഷക്കും കാരണം. അല്ലാഹുവിന്റെ കൽപന പ്രകാരം തൗറാത്ത് ഏറ്റുവാങ്ങുവാൻ വേണ്ടി അദ്ദേഹം സീനാപർവതത്തിൽ ചെന്നപ്പോൾ, അല്ലാഹുവിന്റെ സംസാരം നേരിൽ കേൾക്കുവാനുള്ള മഹാഭാഗ്യം സിദ്ധിച്ചപ്പോഴാണ് അദ്ദേഹം, 'എന്റെ റബ്ബേ, ഞാൻ നിന്നെ ഒന്ന് നോക്കിക്കാണട്ടെ, നിന്നെ നീ എനിക്ക് കാട്ടിത്തരണേ! ( رَبِّ أَرِنِيٓ أَنظُرْ إِلَيْكَ-الخ ) എന്ന് അപേക്ഷിച്ചതെന്ന് അല്ലാഹു തന്നെ വ്യക്തമാക്കിയിട്ടുണ്ട്. (അഅ്റാഫ്, 143 നോക്കുക.) അല്ലാഹുവിന്റെ തിരുവചനങ്ങൾ കേട്ടാസ്വദിച്ചതിൽ നിന്നുത്ഭവിച്ച അത്യാവേശമായിരുന്നു ആ അപേക്ഷക്ക് കാരണമെന്ന് ആർക്കും മനസ്സിലാക്കാം. ഒരു സംശയത്തിൽ നിന്ന് ഉളവായ– അതും ഇസ്റാഈല്യരുടെ ദുശ്ശാഠ്യം കാരണം– അപേക്ഷയാണതെന്ന് ഇവർക്കല്ലാതെ തോന്നുവാനിടയില്ല. ഏതായാലും, ആ അപേക്ഷ സ്വീകരിക്കപ്പെടുകയുണ്ടായില്ല. ഈ ലോകത്തുവെച്ച് എന്നെ കാണുവാൻ നിനക്ക് കഴിയുകയില്ലെന്ന് അറിയിക്കുകയും, ചില അനുഭവങ്ങൾ മുഖേന അത് അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്തുകയുമാണ് അല്ലാഹു ചെയ്തത്. (കൂടുതൽ വിവരം യഥാസ്ഥാനത്ത് നോക്കുക.) കേവലം ഒരു ഉപമ പറഞ്ഞുകൊടുത്തു അല്ലാഹു മതിയാക്കുകയുണ്ടായില്ല.

അടുത്ത ഉദാഹരണവും നോക്കുക. കഴിഞ്ഞ വചനത്തിലെ സംഭവമാണല്ലോ ഇവർ രണ്ടാമതായി ചൂണ്ടിക്കാട്ടിയത്. അവിടെയും ഒരു സംശയം നിമിത്തമുള്ള അപേക്ഷയോ, ആ അപേക്ഷക്ക് ഒരു ഉപമ വിവരിച്ചു കൊടുത്തുകൊണ്ടുള്ള മറുപടിയോ കാണുന്നില്ല. ആ സഞ്ചാരി– അദ്ദേഹം ഒരു പ്രവാചകനായിരിക്കുവാനാണ് ന്യായമെന്ന് നാം മുമ്പ് കണ്ടതാണ്– ആ രാജ്യം വീണടിഞ്ഞു നശിച്ചു കിടക്കുന്നത് കണ്ടപ്പോൾ ആശ്ചര്യഭരിതനായിക്കൊണ്ട് സ്വയം പറഞ്ഞു: 'ഇത്രയും നിർജ്ജീവാവസ്ഥയിലുള്ള ഈ രാജ്യം അല്ലാഹു ജീവിപ്പിക്കുന്നത് എങ്ങനെയായിരിക്കും? ആശ്ചര്യം തന്നെ! ( أَنَّىٰ يُحْيِي هَٰذِهِ ٱللَّهُ بَعْدَ مَوْتِهَا )'. ആ രാജ്യത്തെ അല്ലാഹു പുനരുദ്ധരിക്കുമെന്നും, അതിൽ മരണപ്പെട്ടവരെ വീണ്ടും ഒരിക്കൽ ജീവിപ്പിക്കുമെന്നും, അദ്ദേഹത്തിന് അറിയാവുന്നതുകൊണ്ടുതന്നെയാണ് അല്ലാഹുവിന്റെ കഴിവിൽ അദ്ദേഹത്തിന് അത്ഭുതം തോന്നിയതും. അദ്ദേഹം വല്ല സംശയവും പ്രകടിപ്പിക്കുകയോ സംശയനിവൃത്തിക്കുവേണ്ടി അപേക്ഷിക്കുകയോ ഉണ്ടായിട്ടില്ല. എനി, സംശയം കൊണ്ടുതന്നെയാണ് അദ്ദേഹം അങ്ങനെ

---

***(*) രണ്ടുംകൂടി ഒരു സംഭവമാക്കുവാൻ ഇക്കൂട്ടർ ഒരു പാഴ്ശ്രമം നടത്തിയിട്ടുണ്ട്. അതിനെപ്പറ്റി സൂ:അഅ്റാഫ് 143 ന്റെ വ്യാഖ്യാനത്തിൽ വിവരിക്കാം. إن شاء الله***

പറഞ്ഞുപോയതെന്ന് വെക്കുക, എന്നാലും, ഒരു ഉപമമൂലം ആ സംശയം ദുരീകരിക്കുകയല്ല അല്ലാഹു ചെയ്തത്. അദ്ദേഹത്തെയും കഴുതയെയും മരിപ്പിച്ചു ജീവിപ്പിച്ചു കൊടുത്തു. ഭക്ഷണ പാനീയം 100 കൊല്ലം കേടുവരാതെ കാണിച്ചും കൊണ്ട് അല്ലാഹുവിന്റെ കഴിവ് അദ്ദേഹത്തിന് അനുഭവത്തിലൂടെ കാണിച്ചു കൊടുക്കുകയും ചെയ്തത്. ഈ കാണിച്ചുകൊടുക്കലിന്റെ ലക്ഷ്യം, ആ മഹാന് മനസ്സമാധാനമോ, സംശയനിവൃത്തിയോ നൽകൽ മാത്രമായിരുന്നില്ലെന്നും, അദ്ദേഹത്തിന്റെ ആ സംഭവം ജനങ്ങൾക്കൊരു ദൃഷ്ടാന്തം കൂടിയായിരിക്കുവാനാണ് അല്ലാഹു ഉദ്ദേശിച്ചതെന്നും അല്ലാഹുതന്നെ അവിടെ വ്യക്തമാക്കിയിരിക്കുന്നു. ( وَلِنَجْعَلَكَ آيَةً لِلنَّاسِ )

**(3-ാമതായി:)** അവർ വീണ്ടും പറയുന്നു: 'വാസ്തവത്തിൽ സംശയനിവൃത്തിക്ക് അഥവാ മനസ്സമാധാനത്തിന് ആവശ്യപ്പെടുന്നതാരാണെന്ന് നാം നല്ലപോലെ ഓർക്കേണ്ടതുണ്ട്.' (തുടർന്നുകൊണ്ട് ഇബ്റാഹീം നബിയുടെ ചില ശ്രേഷ്ഠതകളും വിശ്വാസ ദാർഢ്യവും വിവരിച്ചശേഷം അവർ പറയുന്നു:) 'അങ്ങനെ, അഗ്നിയിലിട്ടു പരീക്ഷിച്ച ഘട്ടത്തിൽ പോലും യാതൊരു ചാഞ്ചല്യവുമില്ലാതെ പാറപോലെ ഉറച്ചുനിന്ന ഒരു ഹൃദയത്തിനാണോ പുനഃരുത്ഥാന സമ്പ്രദായം അനുഭവമായി കാണാത്തതുകൊണ്ട് അസ്വാസ്ഥ്യമുണ്ടാകുന്നത്? പുനഃരുത്ഥാനം കണ്ണുകൊണ്ട് കാണാത്തതുകൊണ്ട് അദ്ദേഹത്തിന് മനസ്സമാധാനം ഉണ്ടായില്ലെന്നോ? അത് നമ്മെ അറിയിക്കുവാനോ ഈ സംഭവം ഇവിടെ ഉദ്ധരിച്ചത്? ആണെന്ന് വെക്കണമെങ്കിൽ വ്യക്തമായ തെളിവുകൾ വേണം...... അദ്ദേഹം പല നയതന്ത്രങ്ങളും ഉപയോഗിച്ചു. ഫലമുണ്ടായില്ല. ഒരു മനുഷ്യനും ഉണർന്നില്ല. അങ്ങനെ നിരാശനായിട്ടാണ് രാജ്യം വെടിഞ്ഞത്. അപ്പോഴാണ് നാഥാ! നിർജ്ജീവമായി കിടക്കുന്ന ഈ മനുഷ്യരെ എങ്ങനെയാണ് ജീവിപ്പിക്കുക? അതെങ്ങനെ സാധ്യമാകും? എന്ന് ചോദിക്കുന്നതും......' ഈ പ്രസ്താവന വായിക്കുമ്പോൾ, ഇത് ചെറുകുട്ടികളെ വശീകരിച്ചു പാട്ടിലാക്കാനുള്ള ഒരു ചെപ്പടിവിദ്യ മാത്രമാണോ എന്ന് തോന്നിപോകുന്നു! സംശയം, അസ്വാസ്ഥ്യം, മനസ്സമാധാനം ആദിയായ ചില വാക്കുകൾ സ്ഥാനത്തും അസ്ഥാനത്തും ഉപയോഗിച്ചുകൊണ്ടുള്ള ഈ പ്രസ്താവനക്ക് ബുദ്ധിയും മനസ്സാക്ഷിയുമുള്ള സത്യവിശ്വാസികൾ വില കൽപിക്കുമെന്ന് തോന്നുന്നില്ല.

മരണശേഷം ജീവിപ്പിക്കുമെന്നതിൽ ഇബ്റാഹീം നബി (അ)ക്ക് സംശയമുണ്ടായതായോ, അത് അനുഭവത്തിൽ കാണാത്തതിനാൽ അസ്വാസ്ഥ്യമുണ്ടായിരുന്നുവെന്നോ ആരും പറഞ്ഞിട്ടുമില്ല, സൂചിപ്പിച്ചിട്ടുമില്ല– ഇവരല്ലാതെ. ഇല്ലാത്തതൊന്ന് കെട്ടിച്ചമച്ചുണ്ടാക്കി ഖണ്ഡിക്കുവാൻ മുതിരലും, അതിലൂടെ സ്വന്തം അഭിപ്രായങ്ങൾക്ക് വഴി തുറക്കലും ഇക്കൂട്ടരുടെ ഒരു പതിവാണ്. (ഇതിന് വേറെയും ഉദാഹരണങ്ങളുണ്ട്.) ഇവർ എടുത്തുപറഞ്ഞ എല്ലാ യോഗ്യതകളും, പാറക്കല്ലിനെക്കാൾ ഉറച്ച ഹൃദയവും ഉള്ള ആളാണ് ആ പ്രവാചകവര്യനെന്ന് എല്ലാവർക്കും അറിയാം. (അവർ അദ്ദേഹത്തിനുണ്ടെന്ന് ചൂണ്ടിക്കാട്ടിയ ചില യോഗ്യതകളെപ്പറ്റി പ്രസംഗവശാൽ ഇവിടെ അവർ എണ്ണിപ്പറഞ്ഞതല്ലാതെ, യഥാർത്ഥത്തിൽ അവർക്കതിൽ വിശ്വാസമില്ലെന്ന് വഴിയെ കാണാം.) ആ മഹാനുഭാവന്റെ അത്രയും ഉന്നതമായ നിലപാടുകൊണ്ട് തന്നെയാണ് മരണപ്പെട്ടവരെ ജീവിപ്പിച്ചു കാണുവാനുള്ള ഭാഗ്യം കൂടി തനിക്കുണ്ടായാൽ കൊള്ളാമെന്ന് അദ്ദേഹത്തിന് ആഗ്രഹം തോന്നിയതും. ഒരു മുടക്കും ഉപാധിയും പറയാതെയും, വല്ല ഉപമയും വിവരിച്ചുകൊടുത്ത് മതിയാക്കാതെയും ആ ആഗ്രഹം അല്ലാഹു അദ്ദേഹത്തിന് സാധിപ്പിച്ചും കൊടുത്തു. ഉദാഹരണങ്ങളോ ദൃഷ്ടാന്തങ്ങളോ വിവരിച്ചുകൊടുത്തു

കൊണ്ട് പുനഃരുത്ഥാനത്തിന്റെ സാധ്യത തെളിയിച്ചു കൊടുക്കൽ ഇബ്‌റാഹീം (അ)ന് മാത്രം സിദ്ധിച്ചതോ, സിദ്ധിക്കാവുന്നതോ ആയ കാര്യമല്ല. ക്വുർആനിൽ തന്നെ ഇതിന് ധാരാളം തെളിവുകളുണ്ട്. കാട്ടിലെ പക്ഷികളെ പിടിച്ചു കുറേക്കാലം ഇണക്കി പരിചയപ്പെടുത്തിയാൽ അവയുടെ യജമാനൻ വിളിച്ചാൽ അവ വിളിച്ചേടത്ത് വരും എന്നതിനെക്കാൾ വ്യക്തവും യുക്തവുമായ എത്രയോ ഉദാഹരണവും ദൃഷ്ടാന്തവും അക്കൂട്ടത്തിലുണ്ടുതാനും. അപ്പോൾ, എല്ലാവർക്കും ചൂണ്ടിക്കാട്ടിക്കൊടുത്തതുപോലെയുള്ള ഒരു ഉദാഹരണം ഇബ്‌റാഹീം നബി (അ)ക്കും അല്ലാഹു ചൂണ്ടിക്കാട്ടിക്കൊടുത്തുവെന്നറിയിക്കുവാനാണോ ഈ കഥ അല്ലാഹു ഇവിടെ പറഞ്ഞതെന്ന് നമുക്ക് അവരോടും ചോദിക്കാം.

തെളിവുകളും, ദൃഷ്ടാന്തങ്ങളും വഴി ഒരു കാര്യത്തെക്കുറിച്ച് എത്ര തന്നെ അചഞ്ചലവും സുദൃഢവുമായ വിശ്വാസം ഉണ്ടായിരുന്നാൽപോലും, അത് അനുഭവത്തിൽ കാണുവാൻ ആഗ്രഹമുണ്ടാകലും, കണ്ണിൽകണ്ടാൽ കൂടുതൽ മനസ്സമാധാനവും സന്തോഷവും അനുഭവപ്പെടലും മനുഷ്യസഹജമായ ഒരു ഗുണമാണെന്ന് എല്ലാവർക്കും അറിയാം. കണ്ടനുഭവിക്കുന്നതിന് മുമ്പ് അതിൽ സംശയമോ അസ്വാസ്ഥ്യമോ ഉണ്ടായിരുന്നുവെന്ന് അതിനർത്ഥമില്ല. തെളിവും ദൃഷ്ടാന്തവും വഴിയുള്ള അറിവ് ഉറപ്പായ അറിവ് ( عِلْمُ اليَقِين )തന്നെ.പക്ഷേ, അത് അനുഭവത്തിൽ കാണുമ്പോൾ ഉറപ്പായ അനുഭവം ( عينُ اليَقِين ) ആയി ഉയരുന്നുവെന്നുമാത്രം. ഈ വചനത്തിന്റെ വിവരണത്തിൽ സയ്യിദുറശീദുരിദ്വാ (റ)യുടെ ഒരു പ്രസ്താവനയുടെ സാരം അറിയുന്നത് ഇവിടെ സന്ദർഭോചിതമാകുന്നു. അദ്ദേഹം പറയുകയാണ്: 'ഇബ്‌റാഹീം (അ)ന്റെ ഈ ചോദ്യത്തിൽ നിന്ന് പുനഃരുത്ഥാനത്തെക്കുറിച്ചുള്ള വിശ്വാസത്തിൽ അദ്ദേഹം അസ്വസ്ഥനായിരുന്നുവെന്ന് ചില മനുഷ്യർ മനസ്സിലാക്കിയിരിക്കുന്നു. അസ്വാസ്ഥ്യത സംശയമാണല്ലോ. വല്ലാത്തൊരു വിഡ്ഢിത്തം! എത്ര വിദൂരമായ ബുദ്ധി! ബുഖാരീ– മുസ്‌ലിമിന്റെ ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: نَحْنُ ولى بِالشَّكِّ مِنْ إِبْرَاهِيمَ (നാം ഇബ്‌റാഹീം നബിയെക്കാൾ സംശയത്തിന് അർഹരാണ്.) അതായത്, നമുക്ക് സംശയമില്ലെന്നുള്ളത് ഖണ്ഡിതമാണെന്നതുപോലെ, അദ്ദേഹത്തിനും സംശയമില്ലെന്നും നാം ഖണ്ഡിതമായി പറയുന്നു. അഥവാ അതിനെക്കാൾ ഖണ്ഡിതമായിപ്പറയുന്നു എന്ന് സാരം. എന്നാൽ, ആ വാക്കിൽ സംശയത്തിന്റെ യാതൊരു ലാഞ്ഛനയുമില്ല. പല കാര്യങ്ങളും ഉറപ്പായി വിശ്വസിക്കുകയും അതിന്റെ രൂപം എങ്ങനെയാണെന്ന് കണ്ടറിയാതിരിക്കുകയും ചെയ്യുമ്പോൾ അത് കാണുവാൻ ആഗ്രഹിക്കാത്തവരുണ്ടായിരിക്കയില്ല. നോക്കൂ, ഈ കമ്പിസന്ദേശം! നിമിഷനേരം കൊണ്ട് പൗരസ്ത്യ ദേശത്തുനിന്ന് പാശ്ചാത്യദേശത്ത് അത് എത്തുന്നുവെന്ന് അത് നിലവിലുള്ള എല്ലാ രാജ്യക്കാർക്കും അറിയാം. പക്ഷേ, അതെങ്ങനെയാണ് ഇത്രവേഗം എത്തുന്നതെന്ന് അറിയുന്നവർ കുറവായിരിക്കും. അപ്പോൾ, അതൊന്ന് കണ്ടറിയണമെന്ന് വല്ലവരും ആവശ്യപ്പെട്ടാൽ അയാൾ അതിൽ സംശയിക്കുന്നുവെന്നാണോ അർത്ഥം?!' (*)

ഇവരുടെ ഈ പ്രസ്താവനയിലടങ്ങിയ ഒരു ഒളിച്ചുകളി ശ്രദ്ധേയമാകുന്നു: അഗ്നിയിലിട്ടു പരീക്ഷിച്ചപ്പോൾപോലും ചാഞ്ചല്യമില്ലാതെ ഇബ്‌റാഹീം (അ) പാറപോലെ ഉറ

***(*) കുറച്ചുകൊല്ലങ്ങൾക്കുമുമ്പ് എഴുതിയതാണ് റശീദുരിദ്വാ (റ) ഇത്. അമേരിക്കയിലെയും റഷ്യയിലെയും ചില വ്യക്തികൾക്ക് ചന്ദ്രനിൽ പോയിവരുവാൻ വേണ്ടുന്ന അറിവും സാമഗ്രികളും ഉണ്ടാക്കിക്കൊടുത്ത ശാസ്ത്രജ്ഞൻമാർപോലും ആ വ്യക്തികളെപ്പോലെ തങ്ങൾക്കും ചന്ദ്രനിൽ പോയിക്കണ്ടാൽ കൊള്ളാമെന്ന് ആഗ്രഹമുണ്ടായാൽ അവർക്കതിൽ സംശയം ഉണ്ടെന്ന് അർത്ഥമാകുമോ?***

ച്ചുനിന്നു എന്ന് ഇവർ പറഞ്ഞുവല്ലോ. യഥാർത്ഥത്തിൽ അദ്ദേഹത്തെ അഗ്നിയിലിട്ട സംഭവത്തെത്തന്നെ നിഷേധിക്കുകയാണ് ഇവർ ചെയ്തിരിക്കുന്നത്. ഇതുപോലെയുള്ള കുറേ ദുർവ്യാഖ്യാനങ്ങളും സമർത്ഥനങ്ങളും നിരത്തിക്കാട്ടിക്കൊണ്ട് ശത്രുക്കളുടെ കോപാഗ്നിയിലാണ്- യഥാർത്ഥ അഗ്നിയാലല്ല അദ്ദേഹം പരീക്ഷിക്കപ്പെട്ടതെന്ന് (സൂറത്തുൽ അൻബിയാഉ് 69-ാം വചനത്തിലടങ്ങിയ വിവരണത്തിൽവെച്ച്) ഇവർ തുറന്നു പറഞ്ഞത് കാണാവുന്നതാണ്. അതിരിക്കട്ടെ, പല നയതന്ത്രങ്ങൾ ഉപയോഗിച്ചിട്ടും ഉണരാതെ നിർജ്ജീവമായിപ്പോയ തന്റെ ജനതയെ എനി എങ്ങനെ ജീവിപ്പിക്കും (ഉദ്ധരിക്കും)? അതെങ്ങനെ സാധ്യമാകും? എന്നായിരുന്നു ഇബ്റാഹീം (അ) ചോദിച്ചതെന്ന് ഇവർ സമർത്ഥിച്ചതും ശരിയല്ലെന്ന് അല്ലാഹു പറഞ്ഞ വാക്കുകളിൽ നിന്ന് തന്നെ മനസ്സിലാക്കാവുന്നതാണ്. മരണപ്പെട്ടവരെ നീ എങ്ങനെയാണ് ജീവിപ്പിക്കുക ( كَيْفَ تُحْيِي الْمَوْتَىٰ ) എന്നാണദ്ദേഹം ചോദിച്ച വാക്ക്. الْمَوْتَىٰ എന്ന വാക്കിന് 'മരണപ്പെട്ടവർ' എന്നാണർത്ഥമെന്നു 'നയതന്ത്രങ്ങൾ ഉപയോഗിച്ചും ഉണരാതെ നിർജ്ജീവമായിപ്പോയവർ' എന്നല്ല അതിന് അർത്ഥമെന്നും നാം മുകളിൽ കണ്ടുവല്ലോ.

**(4-ാമതായി:)** അവർ പറയുന്നു:- 'മനുഷ്യരുമായി ഇണക്കമില്ലാത്ത പക്ഷികളെപിടിച്ച് ഇണക്കുവാനും വിളിക്കുന്നേടത്ത് വരുത്തുവാനും മനുഷ്യന് കഴിയുമെങ്കിൽ നിർജ്ജീവമായി കിടക്കുന്ന മനുഷ്യരെ ജീവിപ്പിക്കുവാൻ കഴിയുമെന്ന പാഠമാണ് അല്ലാഹു പഠിപ്പിക്കുന്നത്. പക്ഷികളെ പിടിക്കുവാൻ കൽപിച്ചതിൽ അർത്ഥമുണ്ടെന്ന് പലരും ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ചുരുക്കത്തിൽ, ഇബ്റാഹീം നബിക്കുണ്ടായിരുന്ന മനസ്സമാധാനക്കുറവ് തന്റെ ജനതയെക്കുറിച്ചായിരുന്നു. ഇവിടെ ഇത് ഉദ്ധരിച്ചതിന്റെ ആവശ്യകത നോക്കുമ്പോഴും അത് വ്യക്തമാണ്. അധഃപതിച്ചുകിടക്കുന്ന ലോകത്തെ ഉദ്ധരിക്കുവാനാണ് നബി ﷺയെ അല്ലാഹു അയച്ചത്. അദ്ദേഹത്തിന്റെയും അനുയായികളുടെയും ത്യാഗങ്ങൾക്ക് ഫലമുണ്ടാകുമെന്ന് കാണിക്കുവാനാണ് ഈ സംഭവങ്ങൾ ഇവിടെ ഉദ്ധരിച്ചിട്ടുള്ളത്.'

(അവർ തുടരുന്നു:) 'ഇബ്റാഹീം നബിയുടെ ചോദ്യത്തിന്റെയും അല്ലാഹുവിന്റെ മറുപടിയുടെയും താൽപര്യത്തെക്കുറിച്ച് ഇമാംറാസീ പന്ത്രണ്ട് അഭിപ്രായങ്ങൾ ഉദ്ധരിച്ചിട്ടുണ്ട്. അതിലൊന്നാണ് നാം വിവരിച്ചത്. ഈ അഭിപ്രായം ഇമാം ക്വുർത്വുബീ അദ്ദേഹത്തിന്റെ തഫ്സീറിലും, ഇബ്നുഹജർ അസ്ക്വലാനീ 'ഫത്ഹുൽബാരീ'യിലും ഉദ്ധരിച്ചിട്ടുണ്ട്. അജ്ഞാനാന്ധകാരം പിടിപെട്ടവരെക്കുറിച്ച് നിർജ്ജീവികളെന്നും, വിദ്യയും സംസ്കാരവുമുള്ളവരെക്കുറിച്ച് ജീവിച്ചിരിക്കുന്നവർ എന്നും പറയുന്നത് അറബി സാഹിത്യത്തിൽ സാധാരണമാണെന്നതിന് 'റൂഹുൽമആനീ' മുതലായ തഫ്സീറുകളിൽ പല ഉദാഹരണങ്ങൾ കാണിച്ചിട്ടുണ്ട്. ക്വുർആനിൽതന്നെ ഉദാഹരണങ്ങൾ കാണാം.' ഇതെല്ലാം കേൾക്കുമ്പോൾ കഥ അറിയാത്ത സാധാരണക്കാർ അതിശയിച്ചു പോയേക്കുമെങ്കിലും വിഷയങ്ങളുടെ ഉള്ളിലേക്ക് കടന്നു നോക്കുമ്പോഴേ ഈ വാചകങ്ങളിലെ പൊള്ളത്തരവും കൃത്രിമവും മനസ്സിലാകൂ.

മരിച്ചവരെ ജീവിപ്പിക്കുന്നത് കാണിച്ചുകൊടുക്കുവാനല്ല- അധഃപതിച്ച് നിർജ്ജീവമായ ജനങ്ങളെ ഉദ്ധരിച്ച് ജീവിപ്പിക്കുന്നതെങ്ങനെയാണെന്നാണ്- ഇബ്റാഹീം (അ) ചോദിച്ചതെന്ന തങ്ങളുടെ വാദത്തെ ന്യായീകരിക്കുവാൻ വേണ്ടി, ഈ സംഭവം അല്ലാഹു ഇവിടെ ഉദ്ധരിച്ചതിന്റെ ആവശ്യകത ഇന്നതാണെന്ന് ഇവർ ചൂണ്ടിക്കാട്ടിയല്ലോ. നബി ﷺയുടെയും അനുയായികളുടെയും ത്യാഗങ്ങൾക്ക് ഫലമുണ്ടാകുമെന്ന് കാണിക്കുവാനാണത്രെ അത്. വാസ്തവത്തിൽ ഇത് വാദത്തെ വാദംകൊണ്ടുതന്നെ ന്യായീകരിക്ക

ലും, വാദത്തിന് വാദിയുടെ മൊഴിതന്നെ തെളിവാക്കലുമാണ്. നബിﷺയുടെ ജനതക്ക് നബിﷺയെക്കുറിച്ചുള്ള പ്രധാനമായ ഒരു ആക്ഷേപം മരണാനന്തര ജീവിതത്തെക്കുറിച്ച് തിരുമേനി സംസാരിക്കുന്നതാണ്. ആ ജനതയാണെങ്കിൽ ഇബ്റാഹീം (അ)ന്റെ സന്തതികളും അദ്ദേഹത്തെ ബഹുമാനിച്ചും ആദരിച്ചും വരുന്നവരുമാണ്. ആ നിലക്ക് തങ്ങളുടെ പിതാമഹന് മരണപ്പെട്ട വസ്തുക്കളെ അല്ലാഹു ജീവിപ്പിച്ചു കാണിച്ചുകൊടുത്ത ഒരു സംഭവം ഉണ്ടായിട്ടുണ്ടെന്ന് ആ ജനങ്ങളെ ഓർമിപ്പിക്കുവാനാണ് അല്ലാഹു ഇത് ഉദ്ധരിച്ചതെന്ന് വെക്കുന്നതല്ലേ കൂടുതൽ ന്യായമായിട്ടുള്ളത്? പക്ഷെ, ഈ സംഭവം ഇവിടെ ഉദ്ധരിച്ചത് എന്താവശ്യത്തിന് വേണ്ടിയാണെന്ന് അല്ലാഹു വ്യക്തമായി പ്രസ്താവിച്ചിട്ടില്ലാത്ത സ്ഥിതിക്ക് ഓരോരുത്തർക്കും യുക്തവും ന്യായവുമായിത്തോന്നുന്ന അഭിപ്രായം സ്വീകരിക്കാമെന്നുവെച്ച് നമുക്കത് വിട്ടേക്കാം. അജ്ഞാനാന്ധകാരങ്ങളിൽ മുഴുകിയവരെപ്പറ്റി നിർജ്ജീവികളെന്നും, ഉറങ്ങിയവരെന്നും, അറിവും സംസ്കാരവും ഉള്ളവരെപ്പറ്റി ജീവിച്ചിരിക്കുന്നവരെന്നും ഉണർന്നവരെന്നുമൊക്കെ സാധാരണ സാഹിത്യങ്ങളിലും– ക്വുർആനിൽ തന്നെയും– പറയാറുണ്ടെന്ന് നമുക്കും അറിയാം. പക്ഷേ, അതാണോ ഇവിടെ ഉദ്ദേശ്യമെന്നാണ് നോക്കേണ്ടത്. അതിനുമുമ്പായി റാസീ, ക്വുർത്വുബീ, അസ്ക്വലാനീ, റൂഹുൽമആനീയുടെ കർത്താവായ ആലൂസീ (റ) എന്നിവരുടെ പേരുകൾ ഇവർ ചൂഷണം ചെയ്തതിനെപ്പറ്റി ഒരന്വേഷണം നടത്താതെ വിടുവാൻ നിവൃത്തിയില്ല.

ഇബ്റാഹീം (അ) ചോദിക്കുവാനുള്ള കാരണങ്ങളെപ്പറ്റി പണ്ഡിതൻമാർ പല വിധത്തിൽ പറഞ്ഞിട്ടുണ്ടെന്ന് പ്രസ്താവിച്ചുകൊണ്ട് പന്ത്രണ്ട് അഭിപ്രായങ്ങൾ ഇമാം റാസീ (റ) ഉദ്ധരിച്ചിട്ടുള്ളത് ശരിയാണ്. അവയിൽ ഒന്ന് അദ്ദേഹത്തിന്റെയും ബാക്കിയുള്ളവ പലരുടെയും അഭിപ്രായങ്ങളാകുന്നു. ഇവിടെ അതൊന്നും ഉദ്ധരിച്ചു ദീർഘിപ്പിക്കേണ്ടുന്ന ആവശ്യമില്ല. അവയിൽ 6-ാമത്തെ അഭിപ്രായമാണ് ഇക്കൂട്ടർ തങ്ങൾക്ക് പിൻബലമായി ചൂണ്ടിക്കാട്ടിയത്. അതിനെപ്പറ്റി റാസീ (റ) പറയുന്നത് ഇങ്ങനെയാണ്: 'ആറാമത്തെത് 'തസവ്വുഫ്'കാരുടെ (സൂഫികളുടെ) ഭാഷയിൽ ഉള്ളതാകുന്നു. അതായത്, (ദൈവികമായ) ദർശനങ്ങളുടെയും വെളിപാടിന്റെയും പ്രകാശങ്ങളിൽ നിന്ന് മറയിടപ്പെട്ട ഹൃദയങ്ങളാണ് 'മരണപ്പെട്ടവർ' എന്ന വാക്കുകൊണ്ടുദ്ദേശ്യം. (*) 'ജീവിപ്പിക്കൽ' കൊണ്ടുദ്ദേശ്യം ആ വെളിപാടും ദൈവിക പ്രകാശങ്ങളും ലഭിക്കലുമാകുന്നു. അപ്പോൾ മരണപ്പെട്ടവരെ ജീവിപ്പിക്കുന്നതെങ്ങനെയാണെന്ന് എനിക്ക് കാണിച്ചു തരണമെന്ന് ഇബ്റാഹീം (അ) പറഞ്ഞത് ആ വെളിപാടും ദർശനങ്ങളും തേടലാകുന്നു 'നീ വിശ്വസിച്ചിട്ടില്ലേ' എന്ന് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞ മറുപടിയുടെ സാരം ഞാനത് അദൃശ്യത്തിന്റെ വിശ്വാസം വിശ്വസിച്ചിട്ടുണ്ട്, എങ്കിലും ആ വെളിപാട് ലഭിക്കുക മുഖേന എന്റെ ഹൃദയം സമാധാനപ്പെടുവാൻ വേണ്ടിയാണ്' എന്നുമാകുന്നു. 'മുതകല്ലിമു'കളുടെ (ഇസ്ലാമിക വിശ്വാസ ശാസ്ത്രജ്ഞൻമാരുടെ) അഭിപ്രായത്തിൽ, ലക്ഷ്യം മുഖേന ലഭിക്കുന്ന അറിവിൽ സംശയങ്ങളും സന്ദേഹങ്ങളും കടന്നുകൂടുവാൻ സാധ്യതയുണ്ട്. അതൊന്നും കടന്നുകൂടാത്ത വിധം അനിവാര്യമായ അറിവ് (**العلم الضرورى**) നൽകണമെന്ന് തേടിയതാണ് അദ്ദേഹം എന്നാകുന്നു.' ഇതാണ് റാസീ (റ)യുടെ വാചകം. (ഇമാം

***(*) റാസീ (റ)യുടെ മൂലവാചകം ഇതാണ്:*** أن المراد من الموتى القلوب المحجوبة عن أنوار المكاشفات والتجلي .

സമക്ശരീയും മുതകല്ലിമുകളുടെ അഭിപ്രായക്കാരനാകുന്നു.)

എനി, ഇമാംഖുർത്വുബീയും, ഇമാം അസ്ഖലാനീ (റ)യും പറഞ്ഞത് നോക്കുക: ഇബ്റാഹീം (അ)ന്റെ അപേക്ഷക്കുള്ള കാരണങ്ങളെ സംബന്ധിച്ച അഭിപ്രായങ്ങൾ വിവരിക്കുന്ന കൂട്ടത്തിൽ, അസ്ഖലാനീ (റ)യും പറയുന്നു: '(എന്റെ ഹൃദയം സമാധാനമടയുവാൻ വേണ്ടി എന്ന വാക്കിലെ) 'ഹൃദയം' കൊണ്ടുദ്ദേശ്യം, അദ്ദേഹത്തിന്റെ ഒന്നിച്ചുണ്ടായിരുന്ന ഒരു സ്നേഹിതനാണെന്ന് അറിവില്ലാത്ത ചിലർ പറഞ്ഞതായി ഇബ്നുത്തീൻ (റ) ഉദ്ധരിച്ചിരിക്കുന്നു. അതിനെക്കാൾ വിദൂരമായതാണ് ചില സൂഫികളിൽ നിന്ന് ഖുർആന് വ്യാഖ്യാതാവായ ഖുർത്വുബീ ഉദ്ധരിച്ചത്. അതായത്, ഹൃദയങ്ങളെ ജീവിപ്പിക്കുന്നത് എങ്ങനെയാണെന്നാണ് അദ്ദേഹം (ഇബ്റാഹീം നബി) ചോദിച്ചതെന്ന്.' (*)

റൂഹുൽമആനീയിൽ ആലൂസി (റ) പറഞ്ഞതാണ് എനി ബാക്കിയുള്ളത്. പല നിലക്കും വളരെ ഉപകാരപ്പെട്ടതും നല്ലതുമായ ഒരു തഫ്സീറാണ് 'റൂഹുൽമആനീ'. എന്നാൽ, കുറേ 'സൂഫിസം അതിൽ ഇടക്കിടെ കാണാം. മിക്ക ആയത്തുകളുടെയും വ്യാഖ്യാനങ്ങളും അവയെ സംബന്ധിച്ച ന്യായങ്ങളും വേണ്ടതുപോലെ വിവരിച്ച ശേഷം: **ومن باب الاشارة** (സൂചനാർത്ഥത്തിൽ പെട്ടത്) എന്ന തലക്കെട്ടിൽ ആ ആയത്തിന് സൂഫികൾ സ്വീകരിക്കാറുള്ള ചില ഗോപ്യാർത്ഥങ്ങൾ ഉദ്ധരിക്കുക അദ്ദേഹത്തിന്റെ പതിവാണ്. അക്കൂട്ടത്തിൽ ഇവിടെയും ആ ശീർഷകത്തിൻ കീഴിലാണ് ഈ അഭിപ്രായം അദ്ദേഹം ഉദ്ധരിച്ചിരിക്കുന്നത്. അതിന്റെ ചുരുക്കം ഇങ്ങനെയാണ്: 'മരണപ്പെട്ടവർ ( **الْمَوْتَى** ) എന്നാൽ അജ്ഞാനമാകുന്ന രോഗം കൊണ്ട് മരണമടഞ്ഞ ഹൃദയങ്ങളാകുന്നു: നീ വിശ്വസിച്ചിട്ടില്ലേ ( **اولم تؤمن** ) എന്നാൽ ദൃഢമായ അറിവില്ലേ എന്നാകുന്നു: എന്റെ ഹൃദയം സമാധാനിക്കുവാൻ വേണ്ടി ( **ليطمئن قلبى** ) എന്നാൽ നിന്റെ 'അർശാ'കുന്ന ഹൃദയം എന്നാകുന്നു; നാല് പക്ഷികളെ പിടിക്കുക ( **فخذ اربعة من الطير** ) എന്നാൽ ശരീരമാകുന്ന കൂട്ടിലുള്ള അദൃശ്യമായ ബുദ്ധി, ഹൃദയം, മനസ്സ്, ആത്മാവ് എന്നീ പക്ഷികളാകുന്നു; **صرهن اليك** എന്നാൽ കൂട്ടിക്കൊണ്ടു വന്നു അറുക്കുക എന്നാകുന്നു' (തുടർന്നു കൊണ്ട് അവയെ അറുക്കുന്ന രൂപങ്ങളും, മലകളുടെയും വിളിയുടെയും ഓടിവരുന്നതിന്റെയുമെല്ലാം സാരങ്ങൾ എന്താണെന്നും അതേ ഗോപ്യാർത്ഥ ശൈലിയിലൂടെ വിവരിക്കുന്നുമുണ്ട്.

റാസീ, ഖുർതുബീ, അസ്ഖലാനീ, ആലൂസി (റ) എന്നിവരെല്ലാം തന്നെ, ആയത്തിന്റെ ശരിയായ വ്യാഖ്യാനങ്ങൾ വിവരിച്ചശേഷം പലരും പലതും പറഞ്ഞതിനെ ഉദ്ധരിച്ച കൂട്ടത്തിലാണ് ഇതൊക്കെ ഉദ്ധരിച്ചിരിക്കുന്നത്. ഇവരെല്ലാം ഈ പുതിയ വാദത്തെ അനുകൂലിക്കുന്നവരാണെന്ന് വരുത്തിത്തീർക്കുവാനുള്ള ഇക്കൂട്ടരുടെ പാഴ്ശ്രമത്തിന്റെ ഉള്ളുകള്ളി ഇപ്പോൾ ആർക്കും മനസ്സിലാക്കാവുന്നതാണ്. ആറാമതായി റാസീ (റ) ഉദ്ധരിച്ച ആ അഭിപ്രായം സൂഫികളുടെ വകയാണെന്ന് അദ്ദേഹം വ്യക്തമാക്കി. ചില സൂഫികളുടെ അഭിപ്രായമാണതെന്ന നിലക്കാണ് ഖുർത്വുബീ (റ)യും അത് ഉദ്ധരിച്ചത്. അത് ഖണ്ഡിച്ചുകൊണ്ടാണ് അസ്ഖലാനീ (റ) അത് ഉദ്ധരിച്ചതും. (സത്യത്തിൽ നിന്നും വളരെ വിദൂരമായ ഒരഭിപ്രായമാണതെന്ന് അദ്ദേഹം രേഖപ്പെടുത്തുകയും ചെയ്തു.)

---

(*) ونص عباته : وابعد منه ما حكاه القرطبى المفسر عن بعض الصوفية ان سأل من ربه ان يريه كيف يحيى القلوب الخ راجع فتح البارى —الجزء السادس باب قوله ونبئهم عن ضيف ابراهيم الخ

ആലൂസി (റ) ആകട്ടെ, സൂഫികളുടെ ഗോപ്യാർത്ഥങ്ങളിലാണ് അത് ഉദ്ധരിച്ചതും. ആ അർത്ഥം സ്വീകരിക്കുകയാണെങ്കിൽ അതോട് ചേർന്ന് അദ്ദേഹം ഉദ്ധരിച്ചതും അറബി ഭാഷാ സാഹിത്യങ്ങളിലെവിടെയും കാണപ്പെടാത്തതുമായ (പക്ഷികൾ അറുക്കൽ മുതലായവയെപ്പറ്റി പ്രസ്താവിച്ച) വേറെ കുറേ അർത്ഥങ്ങളും കൂടി സ്വീകരിക്കേണ്ടതുണ്ട് താനും. അതെല്ലാം സ്വീകരിക്കുവാൻ ഇക്കൂട്ടർ തയ്യാറുണ്ടാകുമോ? ആലോചിച്ച് നോക്കുക! തയ്യാറില്ലാത്തപക്ഷം തികച്ചും അടിസ്ഥാനരഹിതമായ ആ ഗോപ്യാർത്ഥങ്ങളിൽ നിന്ന് ഈ ഒന്നു മാത്രം സ്വീകരിച്ചതിന് യാതൊരു നീതീകരണവുമില്ല. വാസ്തവം പറഞ്ഞാൽ 'സൂഫികൾ' എന്ന പേര് കേൾക്കുമ്പോഴേക്കുതന്നെ പുച്ഛവും പരിഹാസവും തോന്നുന്ന 'പുരോഗമനാശയ'ക്കാരാണിവർ എന്നാണ് വയ്പ്. പക്ഷേ, തെറ്റായ ഒരു പുത്തൻ ആശയം ബലപ്പെടുത്തുവാൻ വേണ്ടി എന്തടവും സ്വീകരിക്കാമെന്ന ഒരു നയമാണ് ഇവിടെയെന്നപോലെ പലപ്പോഴും ഇവർ ഉപയോഗിച്ചു കാണുന്നത്. ഇത് മാന്യതക്കും പാണ്ഡിത്യത്തിനും യോജിക്കുന്നതല്ല.

പ്രസ്തുത പണ്ഡിതൻമാർ അവരുടെ പതിവനുസരിച്ച് പല അഭിപ്രായങ്ങളും ഉദ്ധരിച്ച കൂട്ടത്തിൽ ഈ അഭിപ്രായവും ഉദ്ധരിച്ചുവെന്നല്ലാതെ, ഒരാൾപോലും അതിനെ ശരിവെച്ചിട്ടില്ല. സ്വീകാര്യമല്ലെന്ന് ചൂണ്ടിക്കാട്ടുകയോ സൂചന നൽകുകയോ ചെയ്തിരിക്കുന്നുതാനും. ഇവരിൽ ഏതെങ്കിലും ഒരാളാകട്ടെ, പ്രധാന ക്വുർആൻ വ്യാഖ്യാതാക്കളിലോ ഹദീഥ് വ്യാഖ്യാതാക്കളിലോ പെട്ട മറ്റാരെങ്കിലുമാകട്ടെ, ഇബ്റാഹീം (അ)ന്റെ അപേക്ഷ യഥാർത്ഥത്തിൽ മരണപ്പെട്ടവരെ ജീവിപ്പിക്കുന്നതിനെക്കുറിച്ചല്ലെന്നോ, പക്ഷികളെ പിടിച്ചുകൊണ്ടുവന്ന് അറുത്തു കഷ്ണമാക്കി മലകളിൽ കൊണ്ടുപോയി വെക്കുവാനല്ല- അവയെ ഇണക്കി പരിശീലിപ്പിച്ചു ജീവനോടെ മലകളിൽ കൊണ്ടുപോയി വെക്കുവാനാണ്- അല്ലാഹു കൽപിച്ചതെന്നോ, മരണപ്പെട്ട പക്ഷികളെ ജീവിപ്പിച്ചു കാണിച്ചു കൊടുക്കുകയുണ്ടായിട്ടില്ലെന്നോ പറഞ്ഞിട്ടില്ല. ഒരു ക്വുർആൻ വ്യാഖ്യാതാവ് മാത്രം അങ്ങനെ പറഞ്ഞിട്ടുണ്ട്. അതിനെപ്പറ്റി താഴെ നാം സ്പർശിക്കുന്നുമുണ്ട്.)

**(5-ാമതായി:)** അവർ തുടരുന്നു:- 'ഓരോ അംശം (ജുസ്ഉ്) ഓരോ മലയിൽ വെക്കുവാൻ പറഞ്ഞതാണ് സംശയത്തിന് മറ്റൊരു കാരണം. 'ജുസ്ഉ്' എന്ന് ഒന്നിന്റെ ഒരംശത്തിനും ഒരു സമൂഹത്തിന്റെ ഒരു വിഭാഗത്തിനും ഉപയോഗിക്കാറുണ്ട്. ക്വുർആനിൽ 15: 44ൽ ആ അർത്ഥമാണുള്ളത്.... മല നാലെണ്ണമായിരുന്നു; കോഴി, മയിൽ, പ്രാവ്, കാക്ക ഇങ്ങനെ നാല് പക്ഷികളെയാണ് പിടിച്ചത് എന്നെല്ലാം പറയുന്നത് കഥകൾ മാത്രമാണ്. ക്വുർആനിൽ ഇല്ല. ക്വുർആൻ പറഞ്ഞ രൂപം ശരിപ്പെടേണമെങ്കിൽ രണ്ട് മല മാത്രമുണ്ടായാലും മതി.'

'ജുസ്ഉ് ( جُزْء )' എന്ന വാക്കിന് 'അംശം, ഭാഗം, ചിലത്, അവയവം' എന്നൊക്കെ അർത്ഥം വരാമെന്നും, ഒരു വസ്തുവിന്റെ അംശത്തിനും, ഒരു സമൂഹത്തിലെ വിഭാഗത്തിനും, അത് ഉപയോഗിക്കാമെന്നും നാമും സമ്മതിക്കുന്നു. എങ്കിലും അധികവും ഉപയോഗിക്കാറുള്ളത് ഒരു വസ്തുവിന്റെ അംശം എന്ന അർത്ഥത്തിലാകുന്നു. അതാണതിന്റെ സാക്ഷാൽ അർത്ഥവും: 15: 44 ൽ ഉള്ളതുപോലെ, ഒരു സമൂഹത്തെ ഒട്ടാകെ ഒരു വസ്തുവായി കണക്കാക്കിക്കൊണ്ട് അതിലെ ഒരു വിഭാഗത്തിനും ഉപയോഗിക്കാറുണ്ടെന്നത് ശരിയാണ്. ഈ സംഭവത്തിന് ഇവർ നൽകുന്ന ഈ പുതിയ രൂപത്തിന് യോജിക്കുന്നില്ലെന്നുള്ളത് ഒഴിവാക്കിയാൽ, അതിന് അതിന്റെ സാക്ഷാൽ അർത്ഥം തന്നെ നൽകുന്നതിന് ഒരു തടസ്ഥവും ഇവിടെ ഇല്ലതാനും. എന്നിരിക്കെ, ഈ ന്യായത്തിന് വലിയ പ്രസക്തിയൊന്നുമില്ല. പിന്നെ, മലകൾ നാലെണ്ണമാണ്, ഏഴാണ്, പക്ഷികൾ

കോഴി മുതലായവയാണ് എന്നൊക്കെയുള്ള പ്രസ്താവനകൾക്ക് നാമും വലിയ വില യൊന്നും കൽപിക്കുന്നില്ല. ആയിരിക്കാമെന്ന് മാത്രം. എന്നാൽ, ഇതൊക്കെ ക്വുർആൻ വ്യാഖ്യാതാക്കളുടെയോ, മുസ്‌ലിംകളുടെയോ പൊതു അംഗീകാരമുള്ളതാണെന്ന് തോന്നിക്കുന്ന ചിത്രീകരണം മാന്യതക്ക് യോജിച്ചതായില്ല. ക്വുർആനിൽ പറഞ്ഞ രൂപം ശരിപ്പെടുവാൻ മല രണ്ടെണ്ണമായാലും മതി എന്നുള്ള ഗണിത തത്വത്തിലടങ്ങിയ രഹസ്യം ഇതാണ്: ഓരോന്നിനെ ഓരോ മലയിൽ വെക്കുവാൻ കൽപിച്ചിട്ടില്ലല്ലോ. രണ്ടും രണ്ടു മായാലോ, ഒന്നും മൂന്നുമായോ ഭാഗിച്ചു ഒരു വിഭാഗം ഒരു മലയിലും മറ്റേത് മറ്റേ മല യിലും വെക്കാം. പക്ഷെ, അല്ലാഹു പറഞ്ഞ വാക്ക് : اجْعَلْ عَلَىٰ كُلِّ جَبَلٍ مِّنْهُنَّ جُزْءًا (എല്ലാ ഓരോ മലയിലും ഓരോ 'ജുസുള്' ആക്കിക്കൊള്ളുക) എന്നാണ്. كُلِّ جَبَلٍ എന്ന വാക്കിന്റെ നേർക്ക് നേരെ അർത്ഥം നോക്കുമ്പോൾ– റാസീ (റ) ചൂണ്ടിക്കാട്ടിയതുപോ ലെ– ലോകത്തുള്ള എല്ലാ മലകളും എന്നാണ് വരുന്നത്. പക്ഷേ, അങ്ങനെ ആരും അഭി പ്രായപ്പെട്ടിട്ടില്ല. അതിന് ന്യായവുമില്ല. സാധ്യമാകുന്ന മലകൾ എന്നാണ് മുജാഹിദും, ദ്വഹ്ഹാക്കും (റ) പറയുന്നത്. ചുറ്റുപാടിലുള്ളവ, അല്ലെങ്കിൽ സൗകര്യപ്പെട്ടവ എന്നാണ് പൊതുവിലുള്ള അഭിപ്രായം. ഏതായാലും എണ്ണം ക്ളിപ്തമല്ലെന്ന് തീർച്ചതന്നെ. അപ്പോൾ, അദ്ദേഹത്തിന്റെ ചുറ്റുപാടിലുള്ളതും അദ്ദേഹത്തിന് സൗകര്യപ്പെട്ടതുമായ മല കളുടെ എണ്ണം എത്രയുണ്ടായാലും അതിലെല്ലാം വെക്കുവാൻ തക്കവണ്ണം 'ജുസ്ഉ്'കൾ ഉണ്ടായിരിക്കണം. പക്ഷികളെ അറുത്ത് കഷ്ണിക്കാതെ ഇത് സാധ്യമല്ലല്ലോ. 'എല്ലാ മലകളും' കൊണ്ടുദ്ദേശ്യം എത്ര എണ്ണമാണെന്ന് നിർണയിക്കുന്ന തെളിവില്ലാത്ത കാല ത്തോളം മലകളെ രണ്ടിലോ നാലിലോ ഒതുക്കി നിറുത്തുവാൻ നിവൃത്തിയില്ല.

**(6–ാമതായി:)** അവർ തുടർന്ന് പറയുന്നു:– 'പക്ഷികളെ അറുത്തിട്ട് (അവ) ജീവിച്ച് എന്ന വ്യാഖ്യാനത്തെ ഹിജ്റഃ മൂന്നാം നൂറ്റാണ്ടിൽ ജീവിച്ച പ്രസിദ്ധ ക്വുർആൻ വ്യാഖ്യാ താവായ ഇമാം അബൂ മുസ്‌ലിം ശക്തിയായി എതിർത്തിട്ടുണ്ട്. ഇമാം റാസീ മുതലായ വർ അത് ഉദ്ധരിക്കുകയും ചെയ്തിരിക്കുന്നു.' അതെ, അബൂ മുസ്‌ലിം ഇസ്ഫഹാനീ (റ) പ്രസിദ്ധനായ ഒരു ക്വുർആൻ വ്യാഖ്യാതാവുതന്നെ. അതേ സമയത്ത് അദ്ദേഹത്തിന് മറ്റാരും സ്വീകരിക്കാത്ത ചില സ്വന്തം അഭിപ്രായങ്ങളുള്ളതും, ചില തൽപര കക്ഷിക ളൊഴിച്ച് ബാക്കിയുള്ളവരെല്ലാം അവ ഖണ്ഡിക്കുകയോ അവഗണിക്കുകയോ ചെയ്തി ട്ടുള്ളതും പ്രസിദ്ധമാകുന്നു. ആദ്യ നൂറ്റാണ്ടുകളിൽ ജീവിച്ചത് കൊണ്ട് അദ്ദേഹത്തിന്റെ അഭിപ്രായമെല്ലാം ശരിയായിക്കൊള്ളണമെന്നില്ലല്ലോ. ഒന്നാം നൂറ്റാണ്ടിൽ ജീവിച്ച പണ്ഡി തൻമാരുടെ അഭിപ്രായം പോലും തെളിവുകൾക്ക് നിരക്കാത്തപക്ഷം സ്വീകാര്യമല്ല. ഇമാം റാസീ (റ) പോലുള്ളവർ അദ്ദേഹത്തിന്റെ അഭിപ്രായം ഉദ്ധരിച്ചിട്ടുണ്ടെന്ന് പറയുമ്പോൾ, അവരെല്ലാം ആ അഭിപ്രായം ശരിവെച്ചുവെന്നാണ് ഇവർ ധ്വനിപ്പിക്കുന്നത്. ഇത് തികച്ചും വാസ്തവ വിരുദ്ധമാണ്. അറിഞ്ഞിടത്തോളം– ഇവരെപോലെയുള്ള ചില ആധുനിക പ്രിയൻമാരല്ലാത്ത പണ്ഡിതൻമാരാരും അത് ശരിവെച്ചിട്ടില്ല. റാസീ (റ) അടക്കം ആ അഭിപ്രായം ഉദ്ധരിച്ചവർ അതിനെ ഖണ്ഡിക്കുവാൻ വേണ്ടി ഉദ്ധരിച്ചതാണ് താനും. ഇവരുടെ പല പ്രസ്താവനകളും സന്ദർഭവശാൽ നാം ഇവിടെ ഉദ്ധരിച്ചതുകൊണ്ട് നാം അവയൊക്കെ ശരിവെച്ചുവെന്ന് ആരെങ്കിലും ധരിക്കുമോ?! അങ്ങനെ വല്ലവരും ധരിപ്പി ക്കുന്നപക്ഷം അത് വഞ്ചനയല്ലാതെ മറ്റെന്താണ്?!

ഇവർ ഉദ്ധരിച്ച അബൂമുസ്‌ലിമിന്റെ പ്രസ്താവനയെപ്പറ്റി ഇവർ തന്നെ അംഗീകരി ക്കുന്ന പ്രധാന ക്വുർആൻ വ്യാഖ്യാതാക്കൾ പറയുന്നതെന്താണെന്ന് നോക്കുക. അതി നെപ്പറ്റി റാസീ (റ)യുടെ പ്രതികരണം ഇതാണ്: 'ഈ ആയത്തിന്റെ താൽപര്യം ആ പക്ഷികളെ കഷ്ണിക്കണമെന്നാണെന്നും, അവയുടെ അവയവങ്ങളും മാംസങ്ങളും തൂവ

ലുകളും രക്തങ്ങളുമെല്ലാം ഇബ്റാഹീം (അ) മുറിച്ചു കഷ്ണിച്ചു കൂട്ടിക്കലർത്തിയി ട്ടുണ്ടെന്നുമുള്ളതിൽ, അബൂമുസ്‌ലിം അല്ലാത്ത ക്വുർആൻ വ്യാഖ്യാതാക്കൾ ഏകോപി ച്ചിരിക്കുന്നു. അബൂ മുസ്‌ലിം ഇത് നിഷേധിച്ചിരിക്കയാണ്' എന്ന് പറഞ്ഞുകൊണ്ട് അദ്ദേഹം അബൂമുസ്‌ലിമിന്റെ അഭിപ്രായങ്ങളും ന്യായങ്ങളും ഉദ്ധരിക്കുകയും, പിന്നീട് പല കാരണങ്ങളും എടുത്തുകാട്ടി അവയെ ഖണ്ഡിക്കുകയും ചെയ്തിരിക്കുകയാണ്. റൂഹുൽമആനിയിൽ ആലൂസി (റ) ആകട്ടെ- അദ്ദേഹത്തെയും തങ്ങളുടെ അനുകൂലിക ളിൽപെട്ട ഒരു വ്യാഖ്യാതാവാക്കുവാൻ ഇവർ ശ്രമിച്ചിട്ടുണ്ടല്ലോ- അൽപം രൂക്ഷമായ ഭാഷയിലാണ് അതിനെപ്പറ്റി സംസാരിക്കുന്നത്. അബൂമുസ്‌ലിമിന്റെ അഭിപ്രായം ചൂണ്ടി ക്കാട്ടിക്കൊണ്ട് അദ്ദേഹം പറയുകയാണ്: 'ഇത് മുസ്‌ലിംകളുടെ ഏകകണ്ഠമായ അഭി പ്രായത്തിന് എതിരാണെന്ന് പറയേണ്ടതില്ല. ഒരു തരം പിച്ച് വാക്കുകളാണത്. മതബോ ധമുള്ളവർ അതിലേക്ക് ചായുകയില്ല. ശരിയായ ഹദീഥുകളുടെയും (മുൻഗാമികളിൽ നിന്നുള്ള) ഉദ്ധരണികളുടെയും പിൻബലത്തോടുകൂടി ആയത്തിൽനിന്ന് വ്യക്തമാകുന്ന അർത്ഥത്തിൽ നിന്നുള്ള വ്യതിയാനവുമാകുന്നു.'

**(7-ാമതായി:)** ചില ഉർദു- ഇംഗ്ലീഷ് ക്വുർആൻ ഭാഷ്യങ്ങളുടെ പേര് പറഞ്ഞുകൊണ്ട് ഇവയിലെല്ലാം صر هن എന്ന വാക്കിന്) 'ഇണക്കുക' എന്നാണ് അർത്ഥം കൊടുത്തിരി ക്കുന്നത് എന്ന് ഇവർ പ്രസ്താവിക്കുന്നു. ഇത് കണ്ടാൽ തോന്നും صر എന്ന വാക്കിന് 'ഇണക്കുക' എന്ന അർത്ഥം അംഗീകരിക്കപ്പെട്ടു കഴിഞ്ഞാൽ, ഇവരുടെ ഈ ദുർവ്യാ ഖ്യാനങ്ങളെല്ലാം സത്യസമ്പൂർണമായിത്തീരുമെന്നും, ക്വുർആൻ വ്യാഖ്യാതാക്കൾ ആ അർത്ഥം കണ്ടുപിടിച്ചിട്ടില്ല- അല്ലെങ്കിൽ അവരത് കൽപിച്ചുകൂട്ടി വകവെച്ചില്ല- എന്നും, ഇവർ മാത്രമാണത് കണ്ടുപിടിച്ചത് എന്നുമൊക്കെ. ഒരു വാക്കിന്റെ അർത്ഥോദ്ദേശ്യങ്ങൾ വിവരിക്കുന്നതിന് പലരും വ്യത്യസ്തങ്ങളായ വാക്കുകളായിരിക്കും അവരവരുടെ ഗ്രന്ഥ ങ്ങളിൽ ഉപയോഗിച്ചിരിക്കുക. നിഘണ്ടുക്കളിലാകട്ടെ, ഒരേ വാക്കിന് ഒന്നിലധികം അർത്ഥ ങ്ങളും പറഞ്ഞിരിക്കും. അക്കൂട്ടത്തിൽ صر എന്ന വാക്കിന് 'ഇണക്കുക' എന്ന അർത്ഥം പറയാവുന്ന വല്ല വാക്കുകളും അവർ ഉപയോഗിച്ചിരിക്കുവാനും സാദ്ധ്യതയുണ്ട്. എന്നു വെച്ച് ആ ഒരേ അർത്ഥമാണ് ഇവിടെ ശരിയായതെന്നും, മറ്റുള്ളതൊന്നും ശരിയല്ലെന്നും കൽപിക്കുവാനും നിവൃത്തിയില്ല. അതേ സമയത്ത് -ഇണക്കുക എന്ന് ആ വാക്കിന് അർത്ഥം വരാമെങ്കിൽ പോലും- അതല്ല ഇവിടെ ഉദ്ദേശ്യമെന്നും, മേൽ വിവരിച്ച പ്രകാ രമാണ് അതിന്റെ അർത്ഥമെന്നും ഇവർ തന്നെ സമ്മതിക്കുന്ന പല മഹാൻമാരും വ്യക്ത മാക്കിയത് നാം കണ്ടുവല്ലോ.

ചുരുക്കിപ്പറഞ്ഞാൽ നമ്മുടെ എതിർപ്പിന്റെ മർമം സ്ഥിതിചെയ്യുന്നത് 'ഇണക്ക'ത്തിന്റെ കാര്യത്തിലല്ല. സത്യത്തോടും നേർക്കുനേരെയുള്ള വ്യാഖ്യാനത്തോടും കാണിക്കപ്പെ ടുന്ന 'പിണക്ക'ത്തിലാണ് പ്രധാനമായും നമുക്ക് എതിർപ്പുള്ളത്.

ക്വുർആന്റെ വ്യക്തമായ താൽപര്യങ്ങൾക്കും, ക്വുർആൻ വ്യാഖ്യാതാക്കളടക്കം പൊതുവെ മുസ്‌ലിം പണ്ഡിതൻമാരുടെ ഏകകണ്ഠമായ പ്രസ്താവനകൾക്കും വിരു ദ്ധമായ ഇത്തരം ദുർവ്യാഖ്യാനങ്ങളെപ്പറ്റി സത്യാന്വേഷികളായ സത്യവിശ്വാസികൾ- ഇക്കാലത്ത് വിശേഷിച്ചും- ജാഗരൂകരായിരിക്കേണ്ടതുള്ളതുകൊണ്ട് ഈ വിഷയത്തിൽ ഇത്രയും സംസാരിക്കേണ്ടി വന്നതാണ്. അല്ലാഹു നമുക്കെല്ലാവർക്കും സൽബുദ്ധിയും, സത്യം മനസ്സിലാക്കുവാനും സ്വീകരിക്കുവാനുമുള്ള തൗഫീക്വും നൽകി അനുഗ്രഹി ക്കട്ടെ. ആമീൻ.

## വിഭാഗം - 36

مَّثَلُ ٱلَّذِينَ يُنفِقُونَ أَمْوَٰلَهُمْ فِى سَبِيلِ ٱللَّهِ كَمَثَلِ حَبَّةٍ أَنۢبَتَتْ سَبْعَ سَنَابِلَ فِى كُلِّ سُنۢبُلَةٍ مِّا۟ئَةُ حَبَّةٍ ۗ وَٱللَّهُ يُضَٰعِفُ لِمَن يَشَآءُ ۗ وَٱللَّهُ وَٰسِعٌ عَلِيمٌ ﴿٢٦١﴾

**﴾261﴿ അല്ലാഹുവിന്റെ മാര്‍ഗത്തില്‍ തങ്ങളുടെ സ്വത്തുക്കള്‍ ചെലവഴിക്കുന്നവരുടെ ഉപമ, എല്ലാ (ഓരോ) കതിരിലും നൂറ് ധാന്യമണിളയുള്ളതായ ഏഴുകതിരുകള്‍ ഉല്‍പ്പാദിപ്പിക്കുന്ന ഒരു ധാന്യമണിയുടെ മാതിരിയാകുന്നു. അല്ലാഹു, അവന്‍ ഉദ്ദേശിക്കുന്നവര്‍ക്ക് ഇരട്ടി(പ്പടി)യായി കൊടുക്കുകയും ചെയ്യും. അല്ലാഹു വിശാലനും (എല്ലാം) അറിയുന്നവനുമാകുന്നു.**

---

﴾261﴿ مَثَلُ الَّذِينَ യാതൊരു കൂട്ടരുടെ ഉപമ, ഉദാഹരണം يُنْفِقُونَ അവര്‍ ചിലവഴിക്കുന്നു أَمْوَالَهُمْ തങ്ങളുടെ സ്വത്തുക്കളെ فِي سَبِيلِ മാര്‍ഗത്തില്‍ اللَّهِ അല്ലാഹുവിന്റെ كَمَثَلِ حَبَّةٍ ഒരു ധാന്യമണിയുടെ മാതിരിയാണ് أَنْبَتَتْ അത് ഉല്‍പാദിപ്പിച്ചു سَبْعَ سَنَابِلَ ഏഴ് കതിരു (കുല)കളെ فِي كُلِّ سُنْبُلَةٍ എല്ലാ കതിരിലുമുണ്ട് مِائَةُ حَبَّةٍ നൂറ് ധാന്യമണി وَاللَّهُ അല്ലാഹു يُضَاعِفُ ഇരട്ടി(പ്പടി)യായി കൊടുക്കുകയും ചെയ്യും لِمَنْ يَشَاءُ അവന്‍ ഉദ്ദേശിക്കുന്നവര്‍ക്ക് وَاللَّهُ وَاسِعٌ അല്ലാഹു വിശാലനുമാകുന്നു عَلِيمٌ (എല്ലാം) അറിയുന്നവന്‍

---

അല്ലാഹുവിന്റെ മാര്‍ഗത്തില്‍ ധനം ചിലവഴിക്കുന്നതിന്റെ പ്രാധാന്യവും, ധനം ചെലവഴിക്കുന്നതില്‍ അറിഞ്ഞിരിക്കേണ്ടുന്ന പല കാര്യങ്ങളും വിവരിച്ചുകൊണ്ടുള്ളതാണ് ഈ വചനവും തുടര്‍ന്നുള്ള ഏതാനും വചനങ്ങളും. അല്ലാഹുവിന്റെ മാര്‍ഗം ( سَبِيلِ اللَّهِ ) കൊണ്ടുദ്ദേശ്യം അവന്‍ തൃപ്തിപ്പെടുന്ന എല്ലാ നല്ല വിഷയങ്ങളുമാകുന്നു. അതില്‍ മുന്‍പന്തിയില്‍ നിലകൊള്ളുന്നതാണ് 'ജിഹാദ്' -അഥവാ ഇസ്‌ലാമിലെ ധര്‍മ സമരം. നന്മകള്‍ക്ക് ചുരുങ്ങിയത് പത്തിരട്ടി പ്രതിഫലം ലഭിക്കുമെന്നും, തിന്മകള്‍ക്ക് അതേ അളവില്‍ മാത്രമേ പ്രതിഫലം നല്‍കപ്പെടുകയുള്ളൂവെന്നും (സൂ: അന്‍ആം, 160 ല്‍) അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്. അല്ലാഹുവിന്റെ മാര്‍ഗത്തില്‍ ധനം ചിലവഴിക്കുകയെന്ന നന്മക്ക് എഴുനൂറ് ഇരട്ടിവരെ പ്രതിഫലം നല്‍കുമെന്നും, അത്രയുമല്ല, അല്ലാഹു ഉദ്ദേശിക്കുന്നവര്‍ക്ക് അതിലും കൂടുതലായും ലഭിക്കുമെന്നും ഈ വചനം മുഖേന അറിയിക്കുന്നു. എത്ര അധികം പ്രതിഫലം നല്‍കുന്നതിലും പിശുക്കോ, മടിയോ, വിഷമമോ ഇല്ലാത്തവനാണ് അവന്‍ എന്നും, ആര്‍ക്കെല്ലാമാണ് കൂടുതല്‍ നല്‍കേണ്ടതെന്നും, ഏതിനൊക്കെയാണ് അധികം നല്‍കേണ്ടതെന്നുമൊക്കെ അവന്നറിയാമെന്നും ഓര്‍മിപ്പിക്കുകയും ചെയ്യുന്നു.

എഴുനൂറിരട്ടി പ്രതിഫലം നല്‍കുമെന്ന് പറയാതെ, നൂറുമണിവീതമുള്ള ഏഴുകതിര്‍ ഉല്‍പാദിപ്പിക്കുന്ന ധാന്യം പോലെ എന്ന് പറഞ്ഞത് ശ്രദ്ധേയമാകുന്നു. ചിലവഴിക്കുന്ന ധനത്തിന്റെ പരിശുദ്ധി, വിഷയത്തിന്റെ പ്രാധാന്യം, ചിലവഴിക്കുന്നവന്റെ ഉദ്ദേശ്യലക്ഷ്യം ആദിയായവ അനുസരിച്ചും ചെലവഴിച്ചതിന്റെ ഫലമായുണ്ടാകുന്ന നന്മകളുടെ തോതനുസരിച്ചുമായിരിക്കും ആ വര്‍ദ്ധനവ് എന്നുള്ള സൂചനയാണിതിലുള്ളത്. വിത്തിന്റെ

ഗുണം, മണ്ണിന്റെ ഗുണം, വെള്ളവും വളവും ലഭിക്കുന്ന തോത് എന്നിവയനുസരിച്ചാണല്ലോ ചെടിയുടെ വളർച്ചയും വിളവും ഉണ്ടാകുക. ധനം ചിലവഴിക്കുന്നത് മാത്രമല്ല, എല്ലാ സൽക്കർമങ്ങളുടെയും സ്ഥിതി ഇത് തന്നെ. ഈ വസ്തുത നബി വചനങ്ങളിൽ കൂടുതൽ വ്യക്തമാക്കപ്പെട്ടു കാണാം.

നബിﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു: 'ഒരാൾ പരിശുദ്ധമായ സമ്പാദ്യത്തിൽ നിന്ന് ഒരു കാരക്കസമാനമായ വല്ലതും ധർമം ചെയ്താൽ– പരിശുദ്ധമായതല്ലാതെ അല്ലാഹു സ്വീകരിക്കുകയില്ലതാനും– അല്ലാഹു അതവന്റെ വലങ്കൈ കൊണ്ട് (സസന്തോഷം) സ്വീകരിക്കുന്നതാണ്. പിന്നീട് നിങ്ങളൊരാൾ തന്റെ കുതിരക്കുട്ടിയെ (ലാളിച്ചു) വളർത്തുന്നതുപോലെ അതിന്റെ ആൾക്കുവേണ്ടി അവൻ അതിനെ വളർത്തിക്കൊണ്ടിരിക്കും. അങ്ങനെ, അത് മലപോലെ ആയിത്തീരും.' (ബു; മു.) ഒരാൾ ഒരു മൂക്കുകയറിട്ട ഒട്ടകവുമായിവന്ന് നബിﷺയോട് പറഞ്ഞു: 'റസൂലേ, ഇത് അല്ലാഹുവിന്റെ മാർഗത്തിലേക്കുള്ളതാണ്.' അപ്പോൾ, തിരുമേനി പറഞ്ഞു: 'അതിന് പകരം തനിക്ക് ക്വിയാമത്തുനാളിൽ എഴുനൂറ് ഒട്ടകമുണ്ടായിരിക്കും.' (അ; മു; ന.) മറ്റൊരു നബി വചനത്തിന്റെ സാരം ഇതാണ്: 'മനുഷ്യന്റെ എല്ലാ (നല്ല) കർമങ്ങൾക്കും ഒരു നന്മക്ക് അതിന്റെ പത്തത്ര കണ്ടായിരിക്കും. അങ്ങനെ, എഴുനൂറിരട്ടിവരെ ഉണ്ടായിരിക്കും. അല്ലാഹു പറയുന്നു: നോമ്പൊഴികെ –അതെനിക്കുള്ളതാണ് –ഞാനത്രെ അതിന് പ്രതിഫലം കൊടുക്കുക. അവൻ എന്റെ കാരണത്താൽ അവന്റെ ദേഹേച്ഛയും ഭക്ഷണവും ഉപേക്ഷിക്കുന്നു....' (ബു; മു.)

ٱلَّذِينَ يُنفِقُونَ أَمْوَٰلَهُمْ فِى سَبِيلِ ٱللَّهِ ثُمَّ لَا يُتْبِعُونَ مَآ أَنفَقُوا۟ مَنًّا وَلَآ أَذًى ۙ لَّهُمْ أَجْرُهُمْ عِندَ رَبِّهِمْ وَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٢٦٢﴾

**﴾262﴿ യാതൊരു കൂട്ടർ തങ്ങളുടെ സ്വത്തുക്കൾ അല്ലാഹുവിന്റെ മാർഗത്തിൽ ചെലവഴിക്കുകയും, പിന്നീട് തങ്ങൾ ചെലവഴിച്ചതിനെത്തുടർന്ന് ഉപകാരം എടുത്തു പറയുകയാകട്ടെ, ദ്രോഹിക്കുകയാകട്ടെ ചെയ്യാതിരിക്കുകയും ചെയ്യുന്നുവോ, അവർക്ക് തങ്ങളുടെ റബ്ബിന്റെ അടുക്കൽ തങ്ങളുടെ പ്രതിഫലം ഉണ്ടായിരിക്കും. അവരുടെ മേൽ യാതൊരു ഭയവുമില്ല. അവർ വ്യസനപ്പെടുകയുമില്ല.**

۞ قَوْلٌ مَّعْرُوفٌ وَمَغْفِرَةٌ خَيْرٌ مِّن صَدَقَةٍ يَتْبَعُهَآ أَذًى ۗ وَٱللَّهُ غَنِىٌّ حَلِيمٌ ﴿٢٦٣﴾

**﴾263﴿ (നല്ല) മര്യാദപ്പെട്ട വല്ല വാക്കും, പൊറുത്തു കൊടുക്കലും, ദ്രോഹം തുടർന്ന് വരുന്നതായ ധർമത്തെക്കാൾ ഉത്തമമായതാകുന്നു. അല്ലാഹുവാകട്ടെ, (പരാശ്രയം വേണ്ടാത്ത) ധന്യനും സഹനശീലനുമാണ്.**

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تُبْطِلُوا۟

**﴾264﴿ ഹേ, വിശ്വസിച്ചവരേ, ഉപകാരം എടുത്തുപറയലും, ദ്രോഹിക്കലും വഴി, നിങ്ങളുടെ (ദാന) ധർമ**

| | |
|---|---|
| صَدَقَٰتِكُم بِٱلْمَنِّ وَٱلْأَذَىٰ كَٱلَّذِى يُنفِقُ مَالَهُۥ رِئَآءَ ٱلنَّاسِ وَلَا يُؤْمِنُ بِٱللَّهِ وَٱلْيَوْمِ ٱلْءَاخِرِ ۖ | ങ്ങളെ നിങ്ങൾ നിഷ്ഫലമാക്കരുത്;- (അതെ) മനുഷ്യരെ കാണിക്കുവാനായി തന്റെ ധനം ചെലവഴിക്കുകയും, അല്ലാഹുവിലും അന്ത്യനാളിലും വിശ്വസിക്കാതിരിക്കുകയും ചെയ്യുന്നവനെപ്പോലെ. |
| فَمَثَلُهُۥ كَمَثَلِ صَفْوَانٍ عَلَيْهِ تُرَابٌ فَأَصَابَهُۥ وَابِلٌ فَتَرَكَهُۥ صَلْدًا ۖ لَّا يَقْدِرُونَ عَلَىٰ شَىْءٍ مِّمَّا كَسَبُوا۟ ۗ | എന്നാൽ, അവന്റെ ഉദാഹരണം, മീതെ (കുറച്ച്) മണ്ണുള്ളതായ ഒരു മിനുസപ്പാറയുടെ മാതിരിയാകുന്നു; എന്നിട്ട് അതിന് ഒരു കനത്ത മഴ ബാധിച്ചു, അത തിനെ ഉറച്ചു മിനുത്ത നിലയിൽ വിട്ടേച്ചു കളഞ്ഞു. (അതായത്;) അവർ ചെയ്തുവെച്ചതിൽ യാതൊന്നിനും [യാതൊന്നും അനുഭവിക്കുവാൻ] അവർക്ക് കഴിയുകയില്ല. |
| وَٱللَّهُ لَا يَهْدِى ٱلْقَوْمَ ٱلْكَٰفِرِينَ ﴿٢٦٤﴾ | അല്ലാഹു അവിശ്വാസികളായ ജനങ്ങളെ സൻമാർഗത്തിലാക്കുകയുമില്ല. |

---

﴾262﴿ الَّذِينَ യാതൊരു കൂട്ടർ يُنْفِقُونَ അവർ ചെലവഴിക്കും أَمْوَالَهُمْ തങ്ങളുടെ സ്വത്തുക്കളെ, ധനത്തെ فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ ثُمَّ لَا يُتْبِعُونَ പിന്നെ അവർ തുടർന്ന് ചെയ്കയില്ല مَا أَنْفَقُوا അവർ ചിലവഴിച്ചതിനെ (തുടർന്ന്) مَنًّا ഉപകാരം എടുത്ത് പറയൽ وَلَا أَذًى ദ്രോഹവും (ഉപദ്രവവും) ഇല്ല لَهُمْ അവർക്കുണ്ട് أَجْرُهُمْ അവരുടെ പ്രതിഫലം عِنْدَ رَبِّهِمْ അവരുടെ റബ്ബിന്റെ അടുക്കൽ وَلَا خَوْفٌ യാതൊരു ഭയവുമില്ല عَلَيْهِمْ അവരുടെ മേൽ, അവർക്ക് وَلَا هُمْ يَحْزَنُونَ അവർ വ്യസനപ്പെടുകയുമില്ല ﴾263﴿ قَوْلٌ مَعْرُوفٌ മര്യാദപ്പെട്ട (സദാചാരമായ) ഒരു വാക്ക് (വല്ല വാക്കും) وَمَغْفِرَةٌ (വല്ല) പൊറുത്തുകൊടുക്കലും خَيْرٌ ഉത്തമമാണ് مِنْ صَدَقَةٍ ഒരു ധർമത്തെക്കാൾ يَتْبَعُهَا അതിനെത്തുടർന്നുണ്ടാകും أَذًى ഉപദ്രവം وَاللَّهُ അല്ലാഹു غَنِيٌّ ധന്യനാണ്, അനാശ്രയനാകുന്നു حَلِيمٌ സുശീലനാകുന്നു ﴾264﴿ يَا أَيُّهَا الَّذِينَ آمَنُوا വിശ്വസിച്ചവരേ لَا تُبْطِلُوا നിങ്ങൾ നിഷ്ഫലമാക്കരുത് صَدَقَاتِكُمْ നിങ്ങളുടെ (ദാന) ധർമങ്ങളെ بِالْمَنِّ ഉപകാരം എടുത്തു പറയൽ കൊണ്ട് وَالْأَذَى ദ്രോഹവും كَالَّذِي يُنْفِقُ ചിലവഴിക്കുന്നവനെപ്പോലെ مَالَهُ തന്റെ ധനത്തെ رِئَاءَ النَّاسِ മനുഷ്യരെ കാണിക്കുവാൻ (മാനം നേടാൻ) وَلَا يُؤْمِنُ അവൻ വിശ്വസിക്ക

യുമില്ല بِاللَّهِ അല്ലാഹുവിൽ وَالْيَوْمِ الآخِرِ അന്ത്യദിനത്തിലും فَمَثَلُهُ എന്നാൽ അവന്റെ ഉപമ كَمَثَلِ صَفْوَانٍ ഒരു മിനുസപ്പാറമാതിരിയാണ് عَلَيْهِ تُرَابٌ അതിൽമേൽ മണ്ണുണ്ട് فَأَصَابَهُ എന്നിട്ട് അതിന് ബാധിച്ചു وَابِلٌ ഒരു പേമാരി فَتَرَكَهُ എന്നിട്ടത് അതിനെ വിട്ടേച്ചു (ബാക്കിയാക്കി വിട്ടു) صَلْدًا ഉറച്ചതായി, ഉറച്ചു മിനുത്തുകൊണ്ട് لَا يَقْدِرُونَ അവർക്ക് കഴിയുകയില്ല عَلَىٰ شَيْءٍ യാതൊന്നിനും مِّمَّا كَسَبُوا അവർ സമ്പാദിച്ചു (ചെയ്തു) വെച്ചതിൽ (പെട്ട) وَاللَّهُ لَا يَهْدِي അല്ലാഹു സൻമാർഗത്തിലാക്കുകയുമില്ല الْقَوْمَ الْكَافِرِينَ അവിശ്വാസികളായ ജനങ്ങളെ

---

അല്ലാഹുവിന്റെ മാർഗത്തിൽ – സൽക്കാര്യങ്ങളിൽ– ധനം ചിലവഴിക്കുന്നവർ അവശ്യം മനസ്സിലാക്കേണ്ടുന്ന പല കാര്യങ്ങളും അല്ലാഹു സത്യവിശ്വാസികളെ ഉപദേശിക്കുന്നു. ദാനധർമങ്ങൾ ഫലശൂന്യമാക്കിത്തീർക്കുന്ന മൂന്ന് കാര്യങ്ങളെ ചൂണ്ടിക്കാട്ടിക്കൊണ്ട് അവ ഉപേക്ഷിക്കുവാൻ കൽപിക്കുകയും ചെയ്യുന്നു.

(1) ചെയ്ത ഉപകാരം എടുത്തുപറയുകയും, എണ്ണിക്കാട്ടുകയും ചെയ്യുക ( الْمَنّ ). ദുരഭിമാനവും സൽപേര് സമ്പാദിക്കുവാനുള്ള വാഞ്ഛയുമാണ് ഇതിന് പ്രേരിപ്പിക്കുക. ഉപകാരം ചെയ്യപ്പെട്ടവർക്കാകട്ടെ, അവരുടെ അന്തസ്സിനും മാനത്തിനും ഇത് ക്ഷതം ഏൽപിക്കുകയും ചെയ്യും.

(2) ഉപകാരം ചെയ്യപ്പെട്ട ആൾക്ക് വാക്കുകൊണ്ടോ, പ്രവൃത്തികൊണ്ടോ ഉപദ്രവവും സ്വൈര്യക്കേടും വരുത്തുക ( الاذى ) ചെയ്ത ഉപകാരത്തിന്റെ പേരിൽ നന്ദിയും, കൂറും പുലർത്തിക്കാണുവാനോ, പ്രത്യുപകാരം ലഭിക്കുവാനോ ഉള്ള മോഹത്തിൽ നിന്നും അവൻ തന്നോട് കടപ്പെട്ടവനാണെന്ന ദുർവിചാരത്തിൽ നിന്നുമാണ് ഇതിന്റെ ഉത്ഭവം.

(3) അന്യരെ കാണിക്കുവാനും, അവർ കണ്ടാൽ കൊള്ളാമെന്ന ഉദ്ദേശ്യത്തിലും പ്രവർത്തിക്കുക ( الرياء ), ജനമദ്ധ്യേ പേരും കീർത്തിയും നേടുകയാണിതിന്റെ ലക്ഷ്യം.

ഈ മൂന്ന് കാര്യങ്ങളും ദാനധർമങ്ങളെ നിഷ്ഫലമാക്കുമെന്നും, അവയിൽ നിന്ന് സുരക്ഷിതമാകുകയും, അല്ലാഹുവിന്റെ മാർഗത്തിലായിരിക്കുകയും ചെയ്തെങ്കിലേ അവ പ്രതിഫലം അർഹിക്കുകയുള്ളൂവെന്നും, അങ്ങനെയുള്ള ധനവ്യയങ്ങൾക്ക് അല്ലാഹു വമ്പിച്ച ഫലം ഒരുക്കിവെച്ചിട്ടുണ്ടെന്നും അല്ലാഹു അറിയിക്കുന്നു. അപ്രകാരം ചെയ്യപ്പെടുന്ന നല്ല കർമങ്ങൾക്ക് ഫലം സിദ്ധിക്കാതെയോ, വല്ല ഹാനിയും നേരിട്ടോ അവ പാഴായിപ്പോകുമെന്ന ഭയം വേണ്ടാ, ചിലവഴിച്ചതിനെപ്പറ്റി ഭാവിയിൽ ഒരിക്കലും വ്യസനപ്പെടേണ്ടി വരുകയുമില്ല എന്ന് വാഗ്ദാനവും ചെയ്തിരിക്കുന്നു.

ദാനധർമങ്ങൾ ചെയ്യുന്നതിനെത്തുടർന്ന് വല്ല ഉപദ്രവമോ സ്വൈര്യക്കേടോ ഉണ്ടാകുന്ന പക്ഷം– അത് വ്യക്തികളെയോ സ്ഥാപനങ്ങളെയോ ബാധിക്കുന്നതായാലും ശരി– അല്ലാഹുവിന്റെ അടുക്കൽ അതിനെക്കാൾ ഭേദം ആ ദാനധർമങ്ങൾ ചെയ്യാതിരിക്കലാണ്; നല്ല വാക്ക് പറഞ്ഞു സമാശ്വസിപ്പിക്കലും, വിട്ടുവീഴ്ചയോടെ പെരുമാറലുമാണ് അതിനെക്കാൾ ഉത്തമമായിട്ടുള്ളത് എന്നൊക്കെയാണ് രണ്ടാമത്തെ വചനത്തിലെ ആശയങ്ങൾ. ജനങ്ങളുടെ ദാനധർമങ്ങളൊന്നും അല്ലാഹുവിന് ആവശ്യമില്ല; അതിന്റെ ഗുണം അവർക്കു തന്നെയാണ്; അതുകൊണ്ട് അത് നിഷ്ഫലമായിപ്പോകുന്ന കാര്യങ്ങൾ അവർ സൂക്ഷിക്കേണ്ടതാണ്; സൂക്ഷിക്കാത്തവരുടെ പേരിൽ തൽക്കാലം നടപടിയൊന്നും എടു

ക്കാതിരിക്കുന്നത് അല്ലാഹുവിന്റെ സഹനം കൊണ്ടാണ് എന്നൊക്കെയുള്ള സൂചനകളാണ് 'അല്ലാഹു ധന്യനും സഹനശീലനുമാകുന്നു ( والله غني حليم )' എന്ന വാക്യത്തിൽ അടങ്ങിയിരിക്കുന്നത്. ചെയ്ത ഉപകാരം എടുത്തുപറഞ്ഞും, ഉപദ്രവവും സൈ്വര്യക്കേടും ഉണ്ടാക്കിയും ദാനധർമങ്ങളെ നിഷ്ഫലമാക്കരുതെന്നും, അല്ലാഹുവിലും അന്ത്യനാളിലും വിശ്വാസമില്ലാതെ, ജനമദ്ധ്യെ പേരിനും പെരുമക്കും വേണ്ടി ധനം ചിലവഴിക്കുന്നതിന് തുല്യമാണ് അതെന്നും, അത് സത്യവിശ്വാസികൾക്ക് യോജിച്ചതല്ലെന്നും ഉദാഹരണസഹിതം മൂന്നാമത്തെ വചനത്തിലും ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഉറപ്പും മിനുസവുമുള്ള ഒരു പാറക്കല്ലിൻമേൽ കുറച്ച് മണ്ണുണ്ടായിരിക്കെ, അതിന് ശക്തിയായ മഴ തട്ടിയാൽ ആ മണ്ണ് അവിടെ പിന്നെ ഒട്ടും ബാക്കിയാവുകയില്ലല്ലോ. അതുപോലെയാണ് അങ്ങനെയുള്ളവരുടെ കർമങ്ങൾ. അവകൊണ്ട് യാതൊരു പ്രയോജനവും പരലോകത്ത് അവർക്ക് ലഭിക്കുവാനില്ല എന്നത്രെ ഉപമയുടെ സാരം.

യാതൊരു പ്രതിഫലമോ നന്ദിയോ ഉദ്ദേശിക്കാതെ അല്ലാഹുവിന്റെ പ്രീതിയെ മോഹിച്ചും, അവന്റെ ശിക്ഷയിൽ നിന്ന് ഒഴിവാകുവാൻ ഉദ്ദേശിച്ചും കൊണ്ട് സാധുക്കൾക്ക് അന്നദാനം ചെയ്യുന്ന സജ്ജനങ്ങൾക്ക് ലഭിക്കുന്ന മഹത്തായ അനുഗ്രഹങ്ങളെപ്പറ്റി സൂറത്തുദ്ദഹ്റിൽ (സൂ: ഇൻസാനിൽ) അല്ലാഹു വിസ്തരിച്ചു വിവരിച്ചിരിക്കുന്നത് കാണാം. നബി ﷺ ഇപ്രകാരം പറഞ്ഞതായി അബൂദർറ് (റ) പ്രസ്താവിക്കുന്നു. മൂന്ന് കൂട്ടരുണ്ട്: ക്വിയാമത്ത് നാളിൽ അല്ലാഹു അവരോട് (കോപം നിമിത്തം) സംസാരിക്കുകയില്ല; അവരിലേക്ക് നോക്കുകയുമില്ല; അവരെ സംസ്കരിക്കുകയുമില്ല. അവർക്ക് വേദനയേറിയ ശിക്ഷയും ഉണ്ടായിരിക്കും. അതായത്, കൊടുത്തതിനെപ്പറ്റി എടുത്തുപറഞ്ഞുകൊണ്ടിരിക്കുന്നവനും, (അന്തസ്സിനുവേണ്ടി) വസ്ത്രം നിലത്തടിക്കുന്നവനും, കള്ള സത്യം മുഖേന ചരക്ക് വിറ്റഴിക്കുന്നവനും' (മു.) ധനം ചിലവഴിക്കുന്നവരുടെ ലക്ഷ്യം എന്തായിരിക്കണമെന്നും തുടർന്ന് വിവരിക്കുന്നു:-

وَمَثَلُ ٱلَّذِينَ يُنفِقُونَ أَمْوَٰلَهُمُ ٱبْتِغَآءَ مَرْضَاتِ ٱللَّهِ وَتَثْبِيتًا مِّنْ أَنفُسِهِمْ كَمَثَلِ جَنَّةٍۭ بِرَبْوَةٍ

﴿265﴾ **അല്ലാഹുവിന്റെ പ്രീതിയെ തേടിയും, തങ്ങളുടെ ആത്മാക്കളിൽ [മനസ്സുകളിൽ] നിന്നുള്ള ദൃഢീകരണമായും തങ്ങളുടെ ധനം ചിലവഴിക്കുന്നവരുടെ ഉപമയാകട്ടെ, ഒരു മേടു പ്രദേശത്തുള്ള ഒരു തോട്ടത്തിന്റെ മാതിരിയാകുന്നു:**

أَصَابَهَا وَابِلٌ فَـَٔاتَتْ أُكُلَهَا ضِعْفَيْنِ فَإِن لَّمْ يُصِبْهَا وَابِلٌ فَطَلٌّ ۗ وَٱللَّهُ بِمَا تَعْمَلُونَ بَصِيرٌ ﴿٢٦٥﴾

**അതിന് ഒരു കനത്ത മഴ കിട്ടി; എന്നിട്ട് അത് അതിന്റെ കനി രണ്ടിരട്ടിയായി നൽകി [-ഇങ്ങനെയുള്ള ഒരു തോട്ടത്തിന്റെ മാതിരി]. എനി, അതിന് കനത്ത മഴ കിട്ടിയില്ലെങ്കിൽ, ഒരു ചാറൽ മഴ (മതിയാകും). അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനാകുന്നു.**

﴾265﴿ وَمَثَلُ ഉപമയാകട്ടെ الَّذِينَ يُنفِقُونَ ചിലവഴിക്കുന്നവരുടെ أَمْوَالَهُمُ തങ്ങളുടെ സ്വത്തുക്കളെ ابْتِغَاءَ തേടിക്കൊണ്ടും مَرْضَاتِ اللَّهِ അല്ലാഹുവിന്റെ പ്രീതി وَتَثْبِيتًا ദൃഢപ്പെടുത്തലായും مِنْ أَنفُسِهِمْ തങ്ങളുടെ മനസ്സുകളിൽ നിന്നുള്ള كَمَثَلِ جَنَّةٍ ഒരു തോട്ടം മാതിരിയാകുന്നു بِرَبْوَةٍ ഒരു മേടിൽ, പീഠപ്രദേശത്ത് أَصَابَهَا അതിന് കിട്ടി وَابِلٌ ഒരു കനത്ത മഴ فَآتَتْ അങ്ങനെ അത് നൽകി أُكُلَهَا അതിന്റെ കനി, ഫലം ضِعْفَيْنِ രണ്ടിരട്ടിയായി فَإِن لَّمْ يُصِبْهَا എനി അതിന് കിട്ടിയില്ലെങ്കിൽ وَابِلٌ ഒരു കനത്ത മഴ فَطَلٌّ എന്നാൽ ഒരു (നേരിയ) ചാറൽ മഴ وَاللَّهُ അല്ലാഹു بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി بَصِيرٌ കണ്ടറിയുന്നവനാണ്

---

അല്ലാഹുവിന്റെ പ്രീതിയും പൊരുത്തവും ലക്ഷ്യമാക്കിക്കൊണ്ടും, അവന്റെ സന്ദേശങ്ങളിലും വാഗ്ദാനങ്ങളിലുമുള്ള വിശ്വാസത്തിന്റെ ദൃഢീകരണമായിക്കൊണ്ടും സൽകാര്യങ്ങളിൽ ധനം ചിലവഴിക്കുന്നവരുടെ ഒരു ഉപമ ഈ വചനത്തിൽ അല്ലാഹു വിവരിക്കുന്നു. സാധാരണമായ നിലപ്പരപ്പിൽ നിന്നും കുറേ ഉയർന്നു നിൽക്കുന്ന ഒരു മേട് പ്രദേശത്ത് സ്ഥിതി ചെയ്യുന്ന ഒരു തോട്ടം. അവിടത്തെ വായുവും മണ്ണും മാലിന്യത്തിൽനിന്ന് ശുദ്ധമായിരിക്കുന്നതുകൊണ്ട് അതിലെ കായ്കനികൾക്ക് പ്രത്യേകം ഗുണവും സ്വാദുമുണ്ടായിരിക്കുമല്ലോ. കൊടുക്കുന്ന വളങ്ങൾ കൂടുതൽ പ്രയോജനപ്പെടുകയും ചെയ്യും. അതോടുകൂടി നല്ല മഴയും കിട്ടിയാൽ, ഇതരതോട്ടങ്ങളിൽ നിന്ന് ലഭിക്കുന്നതിന്റെ രണ്ടത്ര ഫലം അതിൽനിന്ന് ലഭിക്കും. വേണ്ടത്ര മഴ കിട്ടിയില്ലെങ്കിലും നേരിയ മഴ കിട്ടിയാലും കുറേയൊക്കെ ഫലം ആ തോട്ടം നൽകാതിരിക്കുകയില്ല. ഇങ്ങനെത്തന്നെയാണ് അവരുടെ ദാനധർമങ്ങളും. പേരിനും പെരുമക്കും വേണ്ടിയല്ല അവർ ചിലവ് ചെയ്യുന്നത്. ചെയ്ത ഉപകാരം എടുത്തു പറഞ്ഞുകൊണ്ടിരിക്കുകയോ, അതിന്റെ പേരിൽ വല്ല സ്വൈര്യക്കേടുണ്ടാക്കലോ അവരിൽനിന്ന് ഉണ്ടാകുന്നതുമല്ല. അതുകൊണ്ട് അവരുടെ ദാനധർമങ്ങൾക്ക് ഫലം സിദ്ധിക്കാതിരിക്കുകയില്ല. അവരുടെ ഉദ്ദേശ്യശുദ്ധിയും, വിശ്വാസദൃഢതയും എത്രകണ്ട് കൂടുതലാകുന്നുവോ അതനുസരിച്ച് ആ ഫലം വർദ്ധിച്ചുകൊണ്ടിരിക്കുകയും ചെയ്യും എന്ന് സാരം. ഓരോരുത്തരുടെയും പ്രവർത്തനങ്ങളും നിലപാടും മന:സ്ഥിതിയും സസൂക്ഷ്മം അല്ലാഹു കണ്ടറിഞ്ഞുകൊണ്ടിരിക്കുന്നുണ്ടെന്നുകൂടി അവസാനം ഓർമിപ്പിച്ചിരിക്കുന്നു.

أَيَوَدُّ أَحَدُكُمْ أَن تَكُونَ لَهُۥ جَنَّةٌ مِّن نَّخِيلٍ وَأَعْنَابٍ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ لَهُۥ فِيهَا مِن كُلِّ ٱلثَّمَرَٰتِ وَأَصَابَهُ ٱلْكِبَرُ وَلَهُۥ ذُرِّيَّةٌ ضُعَفَآءُ فَأَصَابَهَآ إِعْصَارٌ فِيهِ نَارٌ

**﴾266﴿ നിങ്ങളിൽ (ആരെങ്കിലും) ഒരുവൻ ആഗ്രഹിക്കുമോ, ഈത്തപ്പനകളുടെയും, മുന്തിരിവള്ളികളുടെയും ഒരു തോട്ടം അവനുണ്ടായിരിക്കുവാൻ? അതിന്റെ അടിയിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്നു; അതിൽ അവന് എല്ലാ (വിധ) ഫലവർഗങ്ങളിൽപെട്ടതുമുണ്ട്; (അതേസമയം) അവന് വാർദ്ധക്യം ബാധിക്കുകയും ചെയ്തിരിക്കുന്നു; ദുർബലരായ (കുറേ) സന്താനങ്ങൾ**

فَٱحۡتَرَقَتۡۗ كَذَٰلِكَ يُبَيِّنُ ٱللَّهُ لَكُمُ ٱلۡأٓيَٰتِ لَعَلَّكُمۡ تَتَفَكَّرُونَ ﴿٢٦٦﴾

**അവനുണ്ടുതാനും; എന്നിട്ട് തീ ഉള്ളതായ ഒരു (കടുത്ത) ചുഴലിക്കാറ്റ് അതിന് ബാധിച്ചു അത് കരിഞ്ഞുപോയി! [ഇങ്ങനെയൊരു തോട്ടമുണ്ടായിരിക്കുവാൻ വല്ലവരും ആഗ്രഹിക്കുമോ?] ഇപ്രകാരം അല്ലാഹു നിങ്ങൾക്ക് ആയത്ത് [ലക്ഷ്യങ്ങൾ] വിവരിച്ചു തരുന്നു- നിങ്ങൾ ചിന്തിക്കുവാൻവേണ്ടി.**

---

﴾266﴿ أَيَوَدُّ മോഹിക്കു (ഇഷ്ടപ്പെടു)മോ أَحَدُكُمْ നിങ്ങളിലൊരുവൻ أَنْ تَكُونَ لَهُ അവനുണ്ടായിരിക്കുവാൻ جَنَّةٌ ഒരു തോട്ടം مِنْ نَخِيلٍ ഈത്തപ്പനകളുടെ وَأَعْنَابٍ മുന്തിരിവള്ളികളുടെയും تَجْرِي ഒഴുകും مِنْ تَحْتِهَا അതിന്റെ അടിഭാഗത്തിലൂടെ الأَنْهَارُ അരുവി (നദി)കൾ لَهُ فِيهَا അവനുണ്ട് അതിൽ مِنْ كُلِّ الثَّمَرَاتِ എല്ലാ ഫലങ്ങളിൽ നിന്നും وَأَصَابَهُ അവന് ബാധിക്കുക (എത്തുക)യും ചെയ്തു الْكِبَرُ വാർദ്ധക്യം وَلَهُ ذُرِّيَّةٌ അവന് കുറെ സന്താനങ്ങളുമുണ്ട് ضُعَفَاءُ ദുർബലരായ فَأَصَابَهَا എന്നിട്ടതിന് ബാധിച്ചു إِعْصَارٌ ഒരു ചുഴലിക്കാറ്റ് فِيهِ نَارٌ അതിൽ തീയുണ്ട് فَاحْتَرَقَتْ അങ്ങനെ അത് കരിഞ്ഞു كَذَٰلِكَ അ(ഇ) പ്രകാരം يُبَيِّنُ اللَّهُ അല്ലാഹു വിവരിച്ചുതരുന്നു لَكُمُ الآيَاتِ നിങ്ങൾക്ക് ലക്ഷ്യങ്ങളെ لَعَلَّكُمْ നിങ്ങൾ ആകുവാൻ വേണ്ടി, ആയേക്കാം تَتَفَكَّرُونَ നിങ്ങൾ ചിന്തിക്കും

---

ഈത്തപ്പനത്തോട്ടങ്ങളും മുന്തിരിത്തോട്ടങ്ങളുമായിരുന്നു അറബികളെ സംബന്ധിച്ചിടത്തോളം ഏറ്റവും നല്ല വരുമാനം ലഭിക്കുന്ന സമ്പത്ത്. ആ തോട്ടങ്ങളിൽ തന്നെ മറ്റു പലതരം ഫലങ്ങൾ നൽകുന്ന ചെടികളും വൃക്ഷങ്ങളും വേറെ ഉണ്ടായിരിക്കുകയും ചെയ്യും. നനക്കുവാൻ വേണ്ടത്ര വെള്ള സൗകര്യവും നീർചാലുകളുംകൂടി ഒത്തിണങ്ങിയാൽ ആ തോട്ടത്തിന്റെ മെച്ചം പറയേണ്ടതില്ല. നിത്യവും വരുമാനം ലഭിച്ചുകൊണ്ടിരിക്കുന്ന ഇമ്മാതിരി ഒരു വലിയ തോട്ടത്തിന്റെ ആവശ്യകതയും ഉപകാരവും ഏറ്റവും അധികമായിത്തീരുന്നത് തോട്ടമുടമസ്ഥന് വാർദ്ധക്യം പിടിപെടുകയും, അതോടൊപ്പം ജീവിതമാർഗത്തിനുവേണ്ടി യത്നിക്കുവാൻ പ്രാപ്തിയോ പ്രായമോ എത്താത്ത കുറേ മക്കൾകൂടി ഉണ്ടായിരിക്കുകയും ചെയ്യുമ്പോഴാണല്ലോ. ഈ അവസ്ഥയിൽ, അങ്ങനെയുള്ള ഒരു തോട്ടത്തിന് പെട്ടന്ന് ഒരു വമ്പിച്ച ചുഴലിക്കാറ്റും അഗ്നിയും ബാധിക്കുകയും, തോട്ടമങ്ങ് കത്തി നശിച്ചു പോകുകയും ചെയ്താലത്തെ കഥയെന്തായിരിക്കും?! ആലോചിച്ചു നോക്കുക! ഇതുപോലെയാണ് സൽക്കർമങ്ങൾ പലതും ചെയ്യുകയും, അവയെ നിഷ്ഫലമാക്കുന്ന കാര്യങ്ങൾ ഉപേക്ഷിക്കാതിരിക്കുകയും ചെയ്യുന്നവരുടെ സ്ഥിതി. ഐഹിക ജീവിതത്തിൽവെച്ച് ചെയ്തിട്ടുള്ള സൽക്കർമങ്ങളുടെ ഫലം ആസ്വദിക്കുകയല്ലാതെ മറ്റു ഗത്യന്തരമൊന്നും ഇല്ലാത്ത അവസരമാണല്ലോ ക്വിയാമത്ത് നാൾ. ആ കർമങ്ങളെല്ലാം അവിടെ ചെല്ലുമ്പോൾ നിഷ്ഫലമാണെന്ന് വന്നുകഴിഞ്ഞാൽ അതിലധികം ആപത്തും നഷ്ടവും മറ്റെന്തുണ്ട്?! അല്ലാഹു നമ്മെ കാക്കട്ടെ. ആമീൻ.

ഇമാം ബുഖാരീ (റ) ഈ വചനത്തിനൊരു വ്യാഖ്യാനമെന്നോണം ഉദ്ധരിച്ച ഒരു

ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു: ഈ വചനം ആരുടെ വിഷയത്തിൽ അവതരിച്ചതാണെന്നാണ് നിങ്ങളുടെ അഭിപ്രായമെന്ന് സ്വഹാബികളുടെ ഒരു സദസ്സിൽവെച്ച ഉമർ (റ) ചോദിച്ചു. അല്ലാഹുവിനറിയാം എന്ന് അവർ മറുപടി പറഞ്ഞു. ഈ മറുപടി അദ്ദേഹത്തിന് രസിച്ചില്ല. അറിയാമെന്നോ, അറിഞ്ഞുകൂടാ എന്നോ രണ്ടിലൊന്ന് പറയണമെന്നായി. ഈ അവസരത്തിൽ, എന്റെ മനസ്സിൽ അത് സംബന്ധിച്ച് ഒരഭിപ്രായം ഉണ്ടെന്ന് ഇബ്നു അബ്ബാസ് (റ) പറഞ്ഞു. മടി കൂടാതെ അത് തുറന്ന് പറയുവാൻ (ചെറുപ്പക്കാരനായ) ഇബ്നു അബ്ബാസ് (റ)നെ അദ്ദേഹം ധൈര്യപ്പെടുത്തി. അദ്ദേഹം പറഞ്ഞു: 'ധനികനായ ഒരാൾ അല്ലാഹുവിന് വഴിപ്പെട്ടുകൊണ്ട് നല്ല കാര്യങ്ങൾ ചെയ്യുന്നു. പിന്നീട് പിശാചിന്റെ പ്രേരണമൂലം അവർ അല്ലാഹുവോട് അനുസരണക്കേട് പ്രവർത്തിക്കുന്നു. ഇങ്ങനെയുള്ളവരെക്കുറിച്ചാണ്.' ഇതാണ് ഹദീഥ്. ഇബ്നു കഥീർ (റ) ചൂണ്ടിക്കാട്ടിയതുപോലെ, ധനം ചിലവഴിക്കൽ മാത്രമല്ല, എല്ലാ കർമങ്ങൾ ചെയ്യുന്നവർക്കും ബാധകമാകുന്ന ഒരു ഉപമയാണിത്.

## വിഭാഗം - 37

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ أَنفِقُوا۟ مِن طَيِّبَـٰتِ مَا كَسَبْتُمْ وَمِمَّآ أَخْرَجْنَا لَكُم مِّنَ ٱلْأَرْضِ ۖ

﴿267﴾ **ഹേ, വിശ്വസിച്ചവരേ, നിങ്ങൾ സമ്പാദിച്ചുണ്ടാക്കിയ (നല്ല) ശുദ്ധമായ വസ്തുക്കളിൽ നിന്ന് നിങ്ങൾ ചിലവഴിക്കുവിൻ; ഭൂമിയിൽനിന്ന് നിങ്ങൾക്ക് നാം (ഉൽപാദിപ്പിച്ചു) പുറപ്പെടുവിച്ചു തന്നിട്ടുള്ളതിൽ നിന്നും (ചിലവഴിക്കുവിൻ).**

وَلَا تَيَمَّمُوا۟ ٱلْخَبِيثَ مِنْهُ تُنفِقُونَ وَلَسْتُم بِـَٔاخِذِيهِ إِلَّآ أَن تُغْمِضُوا۟ فِيهِ ۚ وَٱعْلَمُوٓا۟ أَنَّ ٱللَّهَ غَنِىٌّ حَمِيدٌ ﴿٢٦٧﴾

**ചീത്തയായുള്ളതിനെ, അതിൽ നിന്നുതന്നെ ചിലവഴിക്കുവാനായി നിങ്ങൾ കരുതിവെക്കുകയും ചെയ്യരുത്. അതിനെപ്പറ്റി നിങ്ങൾ കണ്ണടക്കുന്നതായാലല്ലാതെ, അത് നിങ്ങൾ (ഇങ്ങോട്ട്) വാങ്ങുന്നവരല്ലല്ലോ. അല്ലാഹു (പരാശ്രയമില്ലാത്ത) ധന്യനും സ്തുത്യർഹനുമാണെന്ന് നിങ്ങൾ അറിഞ്ഞും കൊള്ളുവിൻ.**

ٱلشَّيْطَـٰنُ يَعِدُكُمُ ٱلْفَقْرَ وَيَأْمُرُكُم بِٱلْفَحْشَآءِ ۖ وَٱللَّهُ يَعِدُكُم مَّغْفِرَةً مِّنْهُ وَفَضْلًا ۗ وَٱللَّهُ وَٰسِعٌ عَلِيمٌ ﴿٢٦٨﴾

﴿268﴾ **പിശാച് നിങ്ങളോട് ദാരിദ്ര്യത്തെ വാഗ്ദത്തം ചെയ്യുകയും, നിങ്ങളോട് നീചപ്രവൃത്തിക്ക് കൽപിക്കുകയും ചെയ്യുന്നു. അല്ലാഹുവാകട്ടെ, അവന്റെ പക്കൽ നിന്നുള്ള പാപമോചനവും, ദയവും (അഥവാ അനുഗ്രഹവും) നിങ്ങളോട് വാഗ്ദത്തം ചെയ്യുന്നു. അല്ലാഹു വിശാലനും, (എ**

**ല്ലാം) അറിയുന്നവനുമാണ്.**

﴾267﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ أَنْفِقُوا നിങ്ങൾ ചിലവഴിക്കുവിൻ مِنْ طَيِّبَاتِ നല്ല വസ്തുക്കളിൽ നിന്ന് مَا كَسَبْتُمْ നിങ്ങൾ സമ്പാദിച്ചുണ്ടാക്കിയതിലെ وَمِمَّا أَخْرَجْنَا നാം പുറപ്പെടുവിച്ച (ഉൽപാദിപ്പിച്ച)തിൽ നിന്നും لَكُمْ നിങ്ങൾക്ക് مِنَ الأَرْضِ ഭൂമിയിൽ നിന്ന് وَلاتَيَمَّمُوا നിങ്ങൾ കരുതിവെക്കുകയും അരുത് الْخَبِيثَ ചീത്തയായതിനെ مِنْهُ تُنْفِقُونَ അതിൽ നിന്നുതന്നെ ചിലവഴിക്കുമാറ്, (ചിലവഴിക്കുവാൻ) وَلَسْتُمْ നിങ്ങൾ بِآخِذِيهِ അത് വാങ്ങുന്നവർ إِلاأَنْ تُغْمِضُوا നിങ്ങൾ അല്ലതാനും കണ്ണടക്കുന്നതായാലല്ലാതെ, കണ്ണ് താഴ്ത്തുന്നതായാലൊഴികെ فِيهِ അതിൽ, അതിനെപ്പറ്റി وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുക أَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്ന് غَنِيٌّ ധന്യൻ حَمِيدٌ സ്തുത്യർഹൻ ﴾268﴿ الشَّيْطَانُ പിശാച്, ശൈത്വാൻ يَعِدُكُمُ നിങ്ങളോട് വാഗ്ദത്തം (താക്കീത്- ഭീഷണി) ചെയ്യുന്നു الْفَقْرَ ദാരിദ്ര്യത്തെ وَيَأْمُرُكُمْ നിങ്ങളോടവൻ കൽപിക്കുകയും ചെയ്യുന്നു بِالْفَحْشَاءِ നീചവൃത്തിക്ക് وَاللَّهُ يَعِدُكُمْ അല്ലാഹുവാകട്ടെ നിങ്ങളോട് വാഗ്ദത്തം ചെയ്യുന്നു مَغْفِرَةً مِنْهُ അവങ്കൽ നിന്നുള്ള പാപമോചനം وَفَضْلا ദയവും, അനുഗ്രഹവും, ഔദാര്യവും وَاللَّهُ അല്ലാഹു وَاسِعٌ വിശാലനാകുന്നു عَلِيمٌ (എല്ലാം) അറിയുന്നവനുമാണ്

ധനാഗമമാർഗങ്ങൾ മുഖ്യമായും രണ്ടെണ്ണമാണ്. അദ്ധ്വാനിച്ചും ജോലിയെടുത്തും സമ്പാദിക്കുന്നതും, ഭൂമിയിൽ നിന്ന് ഉൽപാദിതമാകുന്നതും. ഈ രണ്ടിൽ ഏത് മാർഗേണ ലഭിച്ചതായിരുന്നാലും അതിൽ നിന്ന് സൽക്കാര്യങ്ങളിൽ ചിലവഴിക്കണമെന്നും ചിലവഴിക്കുന്ന ധനം നല്ലതും ശുദ്ധമായതുമായിരിക്കണമെന്നും അല്ലാഹു സത്യവിശ്വാസികളെ ഉപദേശിക്കുന്നു. മുമ്പ് ഉദ്ധരിച്ച നബി വചനത്തിൽ കണ്ടതുപോലെ, ശുദ്ധമായതല്ലാതെ അല്ലാഹു സ്വീകരിക്കുകയില്ലതാനും. ചിലവഴിക്കുന്ന വസ്തു താണതരത്തിൽപെട്ടതോ, കേടുപാടുള്ളതോ, നിഷിദ്ധമായതോ, ആയിരിക്കരുത് എന്നത്രെ നല്ല വസ്തുക്കളിൽ (طَيِّبَات) നിന്ന് ചിലവഴിക്കണം എന്ന് പറഞ്ഞതിന്റെ താൽപര്യം. ദാനധർമങ്ങൾക്ക് ചീത്തയായതും താണതരത്തിൽപ്പെട്ടതുമായ വസ്തുക്കളെ ഉപയോഗിക്കുന്ന സമ്പ്രദായം പലരിലും കാണാം. ഇത് അല്ലാഹു വിരോധിക്കുന്നു. അങ്ങനെയുള്ള വസ്തുക്കളെ ഇങ്ങോട്ടാരെങ്കിലും തരുമ്പോൾ- വിട്ട് വീഴ്ച ചെയ്ത് കണ്ണടച്ചുകൊണ്ടല്ലാതെ- അത് സ്വീകരിക്കുവാൻ ആരും മടിക്കുമല്ലോ. അതുപോലെ അങ്ങോട്ട് കൊടുക്കുന്ന വസ്തുക്കളും നല്ലതും മുന്തിയതുമായിരിക്കേണ്ടതാണെന്ന് ഓർമിപ്പിക്കുകയും ചെയ്യുന്നു. ഇങ്ങനെയൊക്കെ കൽപിക്കുന്നതും ഉപദേശിക്കുന്നതും മനുഷ്യന്റെ തന്നെ ഗുണത്തിനുവേണ്ടിയാണ്. അല്ലാഹുവിന് അതിലൊന്നും യാതൊരാവശ്യമോ നേട്ടമോ ഇല്ല. അവന് ആരുടെയും ഒരുവിധത്തിലുള്ള ആശ്രയവും വേണ്ടാ. അവന്റെ ഗുണങ്ങളിലും പ്രവൃത്തികളിലുമെല്ലാം അവൻ പരിപൂർണമായും സ്തുതികീർത്തനങ്ങൾക്ക് അർഹനാകുന്നു എന്നൊക്കെയാണ് واللَّهَ غَنِيٌّ حَمِيدٌ (അല്ലാഹു ധന്യനും സ്തുത്യർഹനുമാണ്) എന്ന വാക്യം സൂചിപ്പിക്കുന്നത്.

കയ്യിൽ ഉള്ളത് ചിലവഴിച്ചാൽ കുടുങ്ങിപ്പോകും. സ്വന്തം അത്യാവശ്യങ്ങളിൽ വിനി

യോഗിക്കുവാൻ മാർഗമില്ലാതെ കഷ്ടപ്പെടും എന്നിങ്ങനെയുള്ള വിചാരവും ഭയവുമാണ് മനുഷ്യനെ പിശുക്കനാക്കുന്നത്. അതേ സമയത്ത് നല്ല വഴിയിൽ ചിലവഴിക്കുവാൻ പിശുക്ക് തോന്നുന്ന അതേ വസ്തുക്കളെ ചിലപ്പോൾ ദുർവൃത്തികളിലും തോന്നിയവാസങ്ങളിലും അവൻ ചിലവഴിച്ചെന്നും വരും. പിശാചിൽനിന്നുണ്ടാകുന്ന ഭീഷണികളുടെയും ദുഷ്പ്രേരണകളുടെയും ഫലമാണിത്. മനുഷ്യമനസ്സിൽ ദുർമന്ത്രം നടത്തി വഴിപിഴപ്പിക്കലാണ് പിശാചിന്റെ ജോലി. അവനാണ് ആ വിചാരങ്ങൾ മനുഷ്യമനസ്സുകളിൽ കുത്തിച്ചെലുത്തുന്നത്. നേരെമറിച്ച് അല്ലാഹുവും മനുഷ്യരോട് ചില വാഗ്ദാനങ്ങളൊക്കെ ചെയ്യുന്നുണ്ട്. വല്ലതും ചിലവഴിച്ചാൽ ഉടനെത്തന്നെ അതിലധികം അവന് പകരം ലഭിക്കുമെന്നല്ല അത്. അതിനെക്കാൾ മഹത്തരമത്രെ അവന്റെ വാഗ്ദാനം. പാപങ്ങൾ പൊറുത്തുകൊടുക്കുമെന്നും, അനുഗ്രഹവും ദയവും നൽകുമെന്നുമാണത്. ഈ ജീവിതത്തിൽ വെച്ച് ലഭിക്കാവുന്ന ഏത് നേട്ടത്തെക്കാളും വമ്പിച്ചത് അതാണ് താനും.

ഇവിടെ 'പിശാച് ( الشَّيْطَانُ )' കൊണ്ടുദ്ദേശ്യം, അദൃശ്യജീവിയായ സാക്ഷാൽ പിശാച് തന്നെ. ധനം ചിലവഴിച്ചാൽ ദാരിദ്ര്യം പിടിപെടുമെന്ന് ഭയപ്പെടുത്തുന്ന മനുഷ്യപ്പിശാചാണിവിടെ ഉദ്ദേശ്യമെന്ന് സാക്ഷാൽ പിശാചിനെ നിഷേധിക്കുന്ന ചിലർ എഴുതിക്കാണുന്നതുകൊണ്ടാണ് ഇത് പ്രത്യേകം ഉണർത്തുന്നത്. പൈശാചികമായ ഈ ദുർമന്ത്രം നടത്തുന്ന ചില മനുഷ്യപ്പിശാചുക്കൾ ഉണ്ടെന്നത് ശരിതന്നെ. പക്ഷേ, ഈ വിഷയത്തിൽ കൂടുതൽ സ്വാധീനം ചെലുത്തുന്നത് സാക്ഷാൽ പിശാചായിരിക്കും. മറ്റൊരാളുടെ ഭീഷണിയോ, ദുർമന്ത്രമോ കൂടാതെത്തന്നെ ജീവിതകാലം മുഴുവനും കടുത്ത പിശുക്കൻമാരായിക്കഴിയുന്ന എത്രയോ ആളുകളുണ്ടെന്നുള്ള പരമാർത്ഥം ആർക്കാണ് നിഷേധിക്കുവാൻ കഴിയുക?! എന്നാൽ, അടുത്ത വചനത്തിൽ പ്രസ്താവിക്കുന്നതുപോലെയുള്ള 'ബുദ്ധി ജീവികൾ'ക്കേ സാക്ഷാൽ പിശാചിനെയും, മനുഷ്യപ്പിശാചിനെയും ശരിക്ക് തിരിച്ചറിയുവാൻ കഴിയുകയുള്ളൂ.

يُؤْتِى ٱلْحِكْمَةَ مَن يَشَآءُ ۚ وَمَن يُؤْتَ ٱلْحِكْمَةَ فَقَدْ أُوتِىَ خَيْرًا كَثِيرًا ۗ وَمَا يَذَّكَّرُ إِلَّآ أُو۟لُوا۟ ٱلْأَلْبَٰبِ ﴿٢٦٩﴾

**﴿269﴾ അവൻ [അല്ലാഹു] ഉദ്ദേശിക്കുന്നവർക്ക് അവൻ വിജ്ഞാനം നൽകുന്നു. ഏതൊരുവന് വിജ്ഞാനം നൽകപ്പെടുന്നുവോ അവന് ധാരാളം നന്മ നൽകപ്പെട്ടു കഴിഞ്ഞു! (സൽ) ബുദ്ധിയുള്ളവരല്ലാതെ ഉറ്റാലോചിക്കുകയില്ലതാനും.**

---

﴿269﴾ يُؤْتِي അവൻ നൽകുന്നു الْحِكْمَةَ വിജ്ഞാനം, തത്വജ്ഞാനം, യുക്തി مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَمَن يُؤْتَ ആർക്ക് (ഏതൊരുവന്) നൽകപ്പെടുന്നുവോ الْحِكْمَةَ വിജ്ഞാനം, യുക്തി فَقَدْ أُوتِيَ എന്നാലവന് നൽകപ്പെട്ടു കഴിഞ്ഞു خَيْرًا നന്മ كَثِيرًا ധാരാളം وَمَا يَذَّكَّرُ ഉറ്റാലോചിക്കുകയില്ല إِلَّا أُولُو الْأَلْبَابِ ബുദ്ധിമാൻമാർ (സൽബുദ്ധിയുള്ളവർ) അല്ലാതെ

ധനം ചിലവഴിക്കുന്നതുമൂലം ദാരിദ്ര്യം വരുമെന്ന് ഭയപ്പെടുത്തലും, നീചവൃത്തികൾക്ക് പ്രേരിപ്പിക്കലും പിശാചിന്റെ പണിയാണെന്നും, പാപമോചനവും അനുഗ്രഹവും സിദ്ധിക്കുവാനുള്ള മാർഗമാണ് അല്ലാഹു ഉപദേശിക്കുന്നതെന്നും കഴിഞ്ഞ വചനത്തിൽ പറഞ്ഞു. അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കുന്നതുമായി ബന്ധപ്പെട്ട പല കാര്യങ്ങളും അതിന് മുമ്പും വിവരിച്ചു. തുടർന്നു വിവരിക്കുന്നുമുണ്ട്. എന്നാൽ, അങ്ങനെയുള്ള കാര്യങ്ങളെപ്പറ്റി വേണ്ടതുപോലെ ചിന്തിച്ചു വിലയിരുത്തുവാനും, അവ അനുഷ്ഠാനത്തിൽ കൊണ്ടു വന്നു പ്രയോജനപ്പെടുത്തുവാനും ആർക്കാണ് ഭാഗ്യമുണ്ടാകുക എന്നത്രെ ഇടക്കുവെച്ച് ഈ വചനത്തിൽ അല്ലാഹു നമ്മെ മനസ്സിലാക്കുന്നത്. വളരെ അർത്ഥവത്തും സാരഗർഭവുമായ ഒരു തത്വമാണ് ഇതിൽ അടങ്ങിയിരിക്കുന്നത്.

حِكْمَةً (ഹിക്മത്ത്) എന്ന വാക്കിന് 'വിജ്ഞാനം, തത്വജ്ഞാനം, യുക്തിതത്വം,' എന്നൊക്കെയാണ് അർത്ഥം കൽപിക്കപ്പെടാറുള്ളത്. കാര്യം അതിന്റെ യഥാർത്ഥ രൂപത്തിൽ ഗ്രഹിക്കുവാനും അത് പ്രവർത്തനത്തിൽ കൊണ്ടുവരാനും ഉതകുന്ന അറിവാണ് മൊത്തത്തിൽ അതുകൊണ്ട് വിവക്ഷ. ഇവിടെ 'ഹിക്മത്ത്' കൊണ്ട് ഉദ്ദേശ്യം പല മഹാൻമാരും പല വാക്കുകളിലും വിവരിച്ചു കാണാം. ബുദ്ധി, ശക്തി, ജ്ഞാനം, അല്ലാഹുവിനെക്കുറിച്ചുള്ള ഭയപ്പാട്, ക്വുർആനിക വിജ്ഞാനം, നബിചര്യ, കാര്യഗ്രഹണശക്തി, വാക്കും പ്രവൃത്തിയും യഥാർത്ഥത്തോട് യോജിച്ചതായിരിക്കുക എന്നൊക്കെയാണവയുടെ ചുരുക്കം. വാസ്തവത്തിൽ ഇതെല്ലാം മേൽപറഞ്ഞ അർത്ഥത്തിൽ ചെന്നു കലാശിക്കുന്നു. ഭൗതിക താൽപര്യക്കാരായ ചിലരുടെ വാക്കുകൾ ധ്വനിപ്പിക്കുന്നതുപോലെ, തന്ത്രപരമായ സാമർത്ഥ്യമോ, തത്വശാസ്ത്ര വിജ്ഞാനങ്ങളോ അല്ല അതുകൊണ്ട് വിവക്ഷയെന്ന് തീർത്തു പറയാം. താഴെ പ്രസ്താവിക്കുന്നതിൽ നിന്ന് അത് കൂടുതൽ വ്യക്തമാകുന്നതാണ്.

ഇമാംമാലിക് (റ) പറഞ്ഞതായി ഇബ്നുകഥീർ (റ) ഉദ്ധരിക്കുന്നു: 'ഹിക്മത്ത് എന്നാൽ, മതത്തെ സംബന്ധിച്ച വിജ്ഞാനവും, അല്ലാഹുവിന്റെ അനുഗ്രഹവും കാരുണ്യവും നിമിത്തം ഹൃദയങ്ങളിൽ ഉളവാകുന്ന ബോധവുമാകുന്നുവെന്നത്രെ എനിക്ക് തോന്നുന്നത്. ഒരു മനുഷ്യൻ ഐഹിക വിഷയത്തിൽ ചിന്തിക്കുമ്പോൾ, നീ അവനെ ബുദ്ധിമാനായി കാണുന്നു. വേറെ ഒരുവനെ ഐഹിക കാര്യങ്ങളിൽ ദുർബ്ബലനായും, മത കാര്യങ്ങളിൽ അറിവും ഉൾക്കാഴ്ചയും ഉള്ളവനായും കാണുന്നു. ഇത് ഇയാൾക്ക് അല്ലാഹു നൽകുന്നതാകുന്നു. മറ്റേയാൾക്ക് അത് ലഭിക്കാതെ പോയിരിക്കുകയാണ്. അപ്പോൾ, 'ഹിക്മത്ത്' എന്നാൽ അല്ലാഹുവിന്റെ മതത്തിലുള്ള വിജ്ഞാനമായിരിക്കും. 'ബുഖാരിയും, മുസ്ലിമും (റ) ഉദ്ധരിച്ച ഒരു ഹദീഥിൽ നബിﷺ പറയുന്നു: 'അല്ലാഹു നന്മ ഉദ്ദേശിക്കുന്നവന് അവൻ മതത്തിൽ വിജ്ഞാനമുണ്ടാക്കിക്കൊടുക്കുന്നു. ഞാൻ (വിജ്ഞാനം) ഭാഗിച്ചുകൊടുക്കുന്ന ഒരാൾ മാത്രമാകുന്നു, അല്ലാഹുവാണ് (യഥാർത്ഥത്തിൽ) കൊടുക്കുന്നത്.'

കേവലം കുറെ അറിവുകളോ, വിദ്യയോ കരസ്ഥമാക്കിയതുകൊണ്ടുമാത്രം 'ഹിക്മത്ത്' ലഭ്യമാകുന്നതല്ല; അല്ലാഹുവിന്റെ അനുഗ്രഹത്തിനും പ്രതിഫലത്തിനും പാത്രമാകത്തക്കവണ്ണം അവ ഉപയോഗപ്പെടുത്തുവാനുള്ള ഭാഗ്യം കൂടി ഉണ്ടാകുമ്പോഴേ അത് ലഭ്യമാകുന്നുള്ളൂ. 'അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് അവൻ ഹിക്മത്ത് നൽകുന്നു' എന്നും 'ഹിക്മത്ത് ആർക്ക് നൽകപ്പെടുന്നുവോ അവന് ധാരാളം നന്മ നൽകപ്പെട്ടു കഴിഞ്ഞു' എന്നുമുള്ള അല്ലാഹുവിന്റെ തിരുവാക്യങ്ങളിൽ നിന്ന് തന്നെ ഈകാര്യം മനസ്സിലാക്കാവുന്നതാണ്. 4:54; 2:251; 38:20 മുതലായ സ്ഥലങ്ങളിൽ അല്ലാഹു ഈ വാക്ക്

ഉപയോഗിച്ചിട്ടുള്ള സന്ദർഭങ്ങളിൽനിന്നും മേലുദ്ധരിച്ച ഹദീഥിൽ നിന്നും, ഇമാംമാലിക് (റ)ന്റെ പ്രസ്താവനയിൽ നിന്നും കൂടുതൽ വ്യക്തമാകുന്നതാകുന്നു. ഇബ്നുകഥീർ (റ) ചൂണ്ടിക്കാട്ടിയതുപോലെ, ഹിക്മത്തിന്റെ ഏറ്റവും ഉന്നതമായ പദവിയാണ് പ്രവാച കത്വം. പ്രവാചകൻമാരുടെ അനുയായികൾക്കും അവരുടെ ഭാഗ്യമനുസരിച്ച് ഹിക്മത്ത് നൽകപ്പെടുന്നു. 'അല്ലാഹുവിനെക്കുറിച്ചുള്ള ഭയപ്പാടാണ് ഹിക്മത്തിന്റെ തല (അഥവാ പ്രധാനഭാഗം)' എന്ന് ഒരു ഹദീഥിൽ വന്നിരിക്കുന്നു. പ്രസിദ്ധമായ മറ്റൊരു ഹദീഥിൽ നബിﷺ പറയുന്നു: 'രണ്ട് കാര്യങ്ങളിലല്ലാതെ അസൂയ പാടില്ല. അതായത്, അല്ലാഹു ധനം നൽകിയിട്ട് വേണ്ടപ്പെട്ട വിഷയത്തിൽ അതിനെ മുഴുവൻ വിനിയോഗിക്കുന്ന മനു ഷ്യനും, അല്ലാഹു ഹിക്മത്ത് നൽകിയിട്ട് അത് പ്രകാരം വിധി നടത്തുകയും, അത് (മ റ്റുള്ളവർക്ക്) പഠിപ്പിച്ചുകൊടുക്കുകയും ചെയ്യുന്ന മനുഷ്യനും,' (ബു; മു.) അസൂയകൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് അവർക്ക് ലഭിച്ചതിൽ വെറുപ്പും അനിഷ്ടവും തോന്നു കയെന്നല്ല, അവരെപ്പോലെ തനിക്കും വേണമെന്ന ആഗ്രഹമാകുന്നു. ഹദീഥിന്റെ ചില രിവായത്തുകളിൽ നിന്നുതന്നെ അത് മനസ്സിലാകുന്നതുമാണ്.

وَمَا يَذَّكَّرُ إِلا أُولُو الأَلْبَابِ (സൽബുദ്ധിയുള്ളവരല്ലാതെ ഉറ്റാലോചിക്കുകയില്ല) എന്ന് പറഞ്ഞുകൊണ്ടാണ് ഈ വചനം അല്ലാഹു അവസാനിപ്പിക്കുന്നത്. വളരെ ശ്രദ്ധേയമാ യൊരു വാക്യമാണിത്. ഹിക്മത്ത് ലഭിച്ചവരേ കാര്യങ്ങൾ വേണ്ടതുപോലെ ചിന്തിച്ചറി യുകയും അത് യഥാവിധി പ്രവർത്തനത്തിൽ വരുത്തുകയും ചെയ്കയുള്ളൂ. അങ്ങനെ യുള്ളവരാണ് യഥാർത്ഥ ബുദ്ധിമാൻമാർ എന്നാണിത് കാണിക്കുന്നത്. 'സൽബുദ്ധിയു ള്ളവർ' എന്ന് നാം അർത്ഥം നൽകിയത് أُولُو الأَلْبَابِ എന്ന വാക്കിനാണ്. لُب (ലുബ്ബ്) എന്ന പദത്തിന്റെ ബഹുവചനമാണ് أَلْبَاب (അൽബാബ്). 'കാമ്പ്, കാതൽ, സത്ത്, മേദസ്സ്' എന്നൊക്കയാണിതിന് സാക്ഷാൽ ഭാഷാർത്ഥം. ഊഹത്തിന്റെ കലർപ്പോ സ്വന്തം താൽപര്യത്തിന്റെ ചായ്‌വോ കൂടാതെ തികച്ചും ശുദ്ധഗതിക്കുള്ള ബുദ്ധി എന്നാണതു കൊണ്ട് വിവക്ഷ. അതുകൊണ്ടാണ് ക്വുർആന്റെ നിഘണ്ടുവായ ഇമാംറാഗിബ് (റ)ന്റെ 'അൽമുഫ്റദാത്തി'ലും ഒരു ആധുനിക നിഘണ്ടുവായ 'അൽമുൻജിദി'ലും അതിന്റെ അർത്ഥം വിവരിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു കാണുന്നത്: അപ്പോൾ, എല്ലാ 'ലുബ്ബും ബുദ്ധിയാകുന്നു; എല്ലാ ബുദ്ധിയും 'ലുബ്ബല്ല'. ഈ സവിശേഷതയിലേക്കുള്ള ഒരു സൂച നയായിട്ടാണ് പരിഭാഷയിൽ നാം അതിന് 'സൽബുദ്ധിയുള്ളവർ' എന്ന് വിവർത്തനം നൽകിയിരിക്കുന്നത്. ഇമാംറാഗിബ് (റ) തുടർന്നുകൊണ്ട് പറയുന്നു: പരിശുദ്ധമായ ബുദ്ധി കൾക്കല്ലാതെ മനസ്സിലാക്കുവാൻ കഴിയാത്ത മതവിധികളെ 'ഉലുൽ അൽബാബു' മായി അല്ലാഹു ബന്ധപ്പെടുത്തിപ്പറയുന്നതും അതുകൊണ്ടാകുന്നു.' ഇതിന് പിൻബലമായി അദ്ദേഹം ഈ വചനം തന്നെ എടുത്തുകാട്ടുകയും ചെയ്തിരിക്കുന്നു.

ചുരുക്കിപ്പറഞ്ഞാൽ 'ബുദ്ധിമാൻമാർ, ബുദ്ധിശാലികൾ' എന്നിങ്ങനെയുള്ള അർത്ഥ ത്തിൽ അറബിഭാഷയിൽ സാധാരണ ഉപയോഗിക്കപ്പെടാറുള്ള اهل العقول، عقلاء പോലെയുള്ളവാക്കുകളിൽ അടങ്ങിയിട്ടില്ലാത്ത ഒരു പ്രത്യേകാർത്ഥത്തിലുള്ള ബുദ്ധി മാൻമാരാണ് أُولُو الأَلْبَاب കൊണ്ട് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്. ശാസ്ത്രീയമായ കണ്ടു പിടുത്തങ്ങൾ, തത്വശാസ്ത്രപരമായ സിദ്ധാന്തങ്ങൾ, അധികാരവും സ്വാധീനവും സ്വായ ത്തമാക്കുവാനുള്ള സാമർത്ഥ്യങ്ങൾ മുതലായവക്ക് പ്രാപ്തമാകുന്ന തരത്തിലുള്ള ബുദ്ധി യല്ല 'ലുബ്ബ്' കൊണ്ടുദ്ദേശ്യം. സൂറഃ ആലുഇംറാൻ 7 ഉം 190 ഉം വചനങ്ങളിൽ ഇത് സംബന്ധിച്ച് കൂടുതൽ വിവരം കാണാവുന്നതാകുന്നു. إن شاء الله

وَمَآ أَنفَقْتُم مِّن نَّفَقَةٍ أَوْ نَذَرْتُم مِّن نَّذْرٍ فَإِنَّ ٱللَّهَ يَعْلَمُهُۥ ۗ وَمَا لِلظَّٰلِمِينَ مِنْ أَنصَارٍ ﴿٢٧٠﴾

**﴾270﴿ നിങ്ങൾ വല്ല ചിലവും ചില വഴിക്കുകയോ, അല്ലെങ്കിൽ വല്ല നേർച്ചയും നേർച്ചയാക്കുകയോ ചെയ്താലും, നിശ്ചയമായും, അല്ലാഹു അതിനെ അറിയുന്നതാണ്. അക്രമികൾക്ക് യാതൊരു സഹായികളും ഇല്ല.**

إِن تُبْدُوا۟ ٱلصَّدَقَٰتِ فَنِعِمَّا هِىَ ۖ وَإِن تُخْفُوهَا وَتُؤْتُوهَا ٱلْفُقَرَآءَ فَهُوَ خَيْرٌ لَّكُمْ ۚ وَيُكَفِّرُ عَنكُم مِّن سَيِّـَٔاتِكُمْ ۗ

**﴾271﴿ നിങ്ങൾ ദാനധർമങ്ങളെ വെളിവാക്കി ചെയ്യുന്ന പക്ഷം, അത് എത്രയോ നല്ലത് (തന്നെ). നിങ്ങൾ അത് മറച്ചുവെക്കുകയും, ദരിദ്രൻമാർക്ക് അത് കൊടുക്കുകയും ചെയ്യുന്നപക്ഷം, അത് നിങ്ങൾക്ക് (കൂടുതൽ) ഗുണകരമാകുന്നു. നിങ്ങളുടെ തിന്മകളിൽനിന്നും (കുറെഭാഗം) അവൻ മൂടിവെ(ച്ചുമാപ്പാ)ക്കുകയും ചെയ്യുന്നതാണ്.**

وَٱللَّهُ بِمَا تَعْمَلُونَ خَبِيرٌ ﴿٢٧١﴾

**അല്ലാഹുവാകട്ടെ, നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനാകുന്നു.**

---

﴾270﴿ وَمَآأَنفَقْتُم നിങ്ങൾ എന്ത് ചിലവഴിക്കുന്നുവോ مِّن نَّفَقَةٍ ചിലവായിട്ട്, വല്ല ചിലവും أَوْ نَذَرْتُم അല്ലെങ്കിൽ നിങ്ങൾ നേർന്നു(വോ) مِّن نَّذْرٍ വല്ല നേർച്ചയും, നേർച്ചയായിട്ട് فَإِنَّ ٱللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു يَعْلَمُهُ അതിനെ അറിയും وَمَا لِلظَّٰلِمِينَ അക്രമികൾക്കില്ല مِنْ أَنصَارٍ യാതൊരു സഹായികളും ﴾271﴿ إِن تُبْدُوا നിങ്ങൾ വെളിവാക്കുന്നപക്ഷം, വ്യക്തമാക്കിയെങ്കിൽ ٱلصَّدَقَٰتِ ദാനധർമങ്ങളെ فَنِعِمَّا എന്നാൽ വളരെ (എത്രയോ) നല്ലതത്രെ هِىَ അവ, അത് وَإِن تُخْفُوهَا അവയെ നിങ്ങൾ മറച്ചുവെക്കുന്നപക്ഷം وَتُؤْتُوهَا അവയെ നിങ്ങൾ കൊടുക്കുകയും ٱلْفُقَرَآءَ ദരിദ്രൻമാർക്ക് فَهُوَ എന്നാലത് خَيْرٌ لَّكُمْ നിങ്ങൾക്ക് ഉത്തമമാണ് وَيُكَفِّرُ عَنكُمْ നിങ്ങൾക്ക് (നിങ്ങളിൽ നിന്ന്) അവൻ മൂടിവെക്കുക (മാപ്പാക്കുക)യും ചെയ്യും مِّن سَيِّـَٔاتِكُمْ നിങ്ങളുടെ തിന്മകളിൽനിന്ന് (ചിലത്) وَٱللَّهُ അല്ലാഹുവാകട്ടെ بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി خَبِيرٌ സൂക്ഷ്മമായി അറിയുന്നവനാണ്.

---

ദാനധർമങ്ങളെന്ന നിലക്കോ അല്ലാതെയോ ചെയ്യപ്പെടുന്ന എല്ലാ ചിലവുകളെക്കുറിച്ചും എല്ലാതരം നേർച്ചകളെക്കുറിച്ചും– അവ ചെറുതോ വലുതോ, രഹസ്യമോ പരസ്യമോ ഉദ്ദേശ്യശുദ്ധിയോടെയോ അല്ലാതെയോ ആവട്ടെ– അല്ലാഹുവിനറിയാം. ഒന്നും

അവന്റെ കണക്കിൽ പെടാതിരിക്കുകയില്ല. അതതിന് തക്ക പ്രതിഫലം അവൻ നൽകുകയും ചെയ്യും. വേണ്ടപ്പെട്ട വിഷയത്തിൽ ചിലവഴിക്കാതിരിക്കുന്നതും, അല്ലാഹു ഇഷ്ടപ്പെടാത്ത മാർഗങ്ങളിൽ ചിലവഴിക്കുന്നതും, അല്ലാഹുവിങ്കൽ നിന്നുള്ള പ്രതിഫലമല്ലാതെ മറ്റു വല്ല ലക്ഷ്യവും വെച്ചുകൊണ്ട് ചിലവഴിക്കുന്നതും അക്രമവും അനീതിയുമാകുന്നു. അക്രമം പ്രവർത്തിക്കുന്നവർക്കാകട്ടെ, ക്വിയാമത്തുനാളിൽ യാതൊരു രക്ഷയും, സഹായവും ലഭിക്കുകയില്ല താനും; എന്നൊക്കെയാണ് ഒന്നാമത്തെ വചനത്തിന്റെ സാരം. ദാനധർമങ്ങൾ ചെയ്യുന്നത് മറ്റുള്ളവർ കാണത്തക്കവിധം പരസ്യമായി ചെയ്യുന്നതിന് വിരോധമൊന്നുമില്ല. വളരെ നല്ലത് തന്നെ. പരസ്യമായിപ്പോയതുകൊണ്ട് അല്ലാഹു അത് സ്വീകരിക്കാതിരിക്കുകയില്ല. പക്ഷേ, ശുദ്ധമനസ്സോടെയും അല്ലാഹുവിന്റെ പ്രീതിയെ ഉദ്ദേശിച്ചുമായിരിക്കണം എന്നുമാത്രം. എങ്കിലും, ചിലവഴിക്കുന്നത് രഹസ്യമായിരിക്കുകയും, ദരിദ്രവിഭാഗത്തിനായിരിക്കുകയും ചെയ്യുന്നതാണ് അതിനെക്കാൾ ഉത്തമം. കൂടുതൽ പുണ്യം അതിലാണുള്ളത്. ദാനധർമങ്ങൾക്ക്- സ്വകാര്യമായി ചെയ്യുന്നവർക്ക് വിശേഷിച്ചും- അല്ലാഹു വമ്പിച്ച പ്രതിഫലം നൽകുമെന്ന് മാത്രമല്ല, ചെയ്തുപോയ പല പാപങ്ങളും പൊറുക്കുവാൻകൂടി അത് കാരണമാകുന്നതാണ്. ആരൊക്കെ എന്തൊക്കെ ചെയ്യുന്നു, ഓരോന്നും എത്ര കണ്ട് പ്രതിഫലം അർഹിക്കുന്നു എന്നിത്യാദി കാര്യങ്ങളെല്ലാം അല്ലാഹുവിന് സസൂക്ഷ്മം അറിയാം. അതനുസരിച്ച് അവൻ നടപടി എടുക്കുകയും ചെയ്യും. എന്നൊക്കെയാണ് രണ്ടാമത്തെ വചനത്തിന്റെ സാരം.

നിർബന്ധമില്ലാത്ത വല്ല പുണ്യകർമവും ചെയ്തുകൊള്ളാമെന്ന് സ്വയം പ്രതിജ്ഞ ചെയ്യുന്നതിനാണ് نَذْر (നേർച്ച) എന്ന് പറയുന്നത്. ഇത് ആരാധനയുടെ ഇനത്തിൽപെട്ടതുമാകുന്നു. അതുകൊണ്ടാണ് നേർച്ചകളെല്ലാം അല്ലാഹുവിന് മാത്രമേ പാടുള്ളുവെന്ന് നിയമിക്കപ്പെട്ടിരിക്കുന്നത്. ഒരു കാര്യം നേർച്ചയാക്കിയാൽ അത് നിർവഹിക്കൽ നിർബന്ധമാകുന്നു. പുണ്യകരമായ കാര്യങ്ങളല്ലാതെ നേർച്ചയാക്കുവാൻ പാടില്ല താനും. നബിﷺ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: 'ആരെങ്കിലും അല്ലാഹുവിനെ അനുസരിക്കുവാൻ (അനുസരണത്തിന്റെ ഇനത്തിൽ പെട്ട വല്ലതും ചെയ്യാൻ) നേർച്ചയാക്കിയാൽ, അവൻ അവനെ (അല്ലാഹുവിനെ) അനുസരിച്ചുകൊള്ളട്ടെ. ആരെങ്കിലും അവനോട് അനുസരണക്കേട് കാണിക്കുവാൻ (അനുസരണക്കേടായ വല്ലതും ചെയ്യാൻ) നേർച്ചയാക്കിയാൽ അവൻ അവനോട് അനുസരണക്കേട് കാണിക്കുകയും അരുത്.' (ബു) 'അനുസരണക്കേടിൽ നേർച്ചയേ ഇല്ല.' എന്നും തിരുമേനി പറഞ്ഞിട്ടുണ്ട്. (മു) അല്ലാഹുവിന്റെ തണലല്ലാത്ത മറ്റൊരു തണലും ഇല്ലാത്ത ദിവസം- ക്വിയാമത്തുനാളിൽ- അല്ലാഹു തണൽ നൽകുന്ന ഏഴുകൂട്ടരെപ്പറ്റി പ്രസ്താവിക്കുന്ന പ്രസിദ്ധ ഹദീഥിൽ, 'വലത്തേ കൈ ചിലവഴിക്കുന്നത് ഇടത്തേ കൈ അറിയാത്തവിധം സ്വകാര്യമായി ധനം ചിലവഴിക്കുന്ന മനുഷ്യനെ'യാണ് നബിﷺ ഒന്ന് എണ്ണിയിരിക്കുന്നത്. (ബു; മു) സ്വകാര്യമായി ദാനധർമം ചെയ്യുന്നവൻ അല്ലാഹുവിന്റെ പ്രീതിയല്ലാതെ മറ്റൊന്നും കാംക്ഷിക്കുന്നില്ലല്ലോ. അതാണിതിന് കാരണം.

ധനികൻമാർക്ക് ധർമം നൽകപ്പെടുന്നത് ദുർലഭമാണെങ്കിലും കാര്യമായ ഞെരുക്കമോ ബുദ്ധിമുട്ടോ ഇല്ലാത്തവർക്കും ചിലപ്പോൾ ധർമം നൽകപ്പെട്ടുവെന്നുവരാം. ചിലപ്പോൾ ധനിക- ദരിദ്ര വ്യത്യാസം അറിയപ്പെടാതെ കൊടുക്കേണ്ടിയും വരാം. എന്നാലും അത് നല്ല കാര്യം തന്നെ. അതുകൊണ്ടായിരിക്കാം ദാനധർമങ്ങൾ പരസ്യമാക്കുന്നതിനെപ്പറ്റി പറഞ്ഞപ്പോൾ, ദരിദ്രൻമാർക്കെന്നോ ധനികർക്കെന്നോ അല്ലാഹു വ്യക്തമാക്കാത്തതും, കൂടുതൽ നല്ലതിനെപ്പറ്റി പറഞ്ഞപ്പോൾ രഹസ്യമാക്കുന്നതോടൊപ്പം ദരിദ്രൻമാർക്കായി

രിക്കുക എന്നുകൂടി ചേർത്ത് പറഞ്ഞതും. اللّه اعلم പരസ്യമായ ധർമത്തെക്കാൾ രഹസ്യമായ ധർമമാണ് ഉത്തമമെന്നുള്ളത് ഒരു പൊതു തത്വം തന്നെ. ചില സന്ദർഭങ്ങളിൽ അതിൽ വ്യത്യാസം വരാം. ഉദാഹരണമായി, ഒരാൾ ചിലവഴിക്കുന്നത് മറ്റുള്ളവർക്ക് മാതൃകയായിത്തീർന്നേക്കും. അല്ലെങ്കിൽ അയാൾ ചിലവഴിക്കാതിരിക്കുകയോ, ചിലവഴിക്കുന്നത് മറ്റുള്ളവർ അറിയാതിരിക്കുകയോ ചെയ്യുന്നത് നിമിത്തം തെറ്റിദ്ധാരണയോ, പൊതുനന്മക്ക് ദോഷമോ ഉണ്ടായേക്കാം. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ പരസ്യമാക്കുന്നതായിരിക്കും നന്നായിരിക്കുകയെന്ന് പണ്ഡിതൻമാർ ചൂണ്ടിക്കാട്ടുന്നു.

۞ لَّيۡسَ عَلَيۡكَ هُدَىٰهُمۡ وَلَٰكِنَّ ٱللَّهَ يَهۡدِي مَن يَشَآءُۗ وَمَا تُنفِقُواْ مِنۡ خَيۡرٖ فَلِأَنفُسِكُمۡۚ وَمَا تُنفِقُونَ إِلَّا ٱبۡتِغَآءَ وَجۡهِ ٱللَّهِۚ

**﴾272﴿ (നബിയേ) അവരെ സൻമാർഗത്തിലാക്കൽ നിന്റെ മേൽ (ബാധ്യത) ഇല്ല. എങ്കിലും, അല്ലാഹു അവൻ ഉദ്ദേശിക്കുന്നവരെ സൻമാർഗത്തിലാക്കുകയത്രെ ചെയ്യുന്നത്. നിങ്ങൾ നല്ലതായുള്ളത് എന്ത് ചിലവ് ചെയ്താലും (അത്) നിങ്ങളുടെ സ്വന്തങ്ങൾക്കുവേണ്ടി (തന്നെ)യായിരിക്കും. അല്ലാഹുവിന്റെ മുഖത്തെ [പ്രീതിയെ] തേടിക്കൊണ്ടല്ലാതെ നിങ്ങൾ ചിലവഴിക്കുന്നുമില്ല (എന്നിരിക്കെ).**

وَمَا تُنفِقُواْ مِنۡ خَيۡرٖ يُوَفَّ إِلَيۡكُمۡ وَأَنتُمۡ لَا تُظۡلَمُونَ ﴿٢٧٢﴾

**നിങ്ങൾ നല്ലതായുള്ളതെന്ത് ചിലവഴിക്കുന്നതായാലും അത് [അതിന്റെ പ്രതിഫലം] നിങ്ങൾക്ക് നിറവേറ്റിത്തരപ്പെടുന്നതാണ്; നിങ്ങളോട് അനീതി ചെയ്യപ്പെടുകയില്ലതാനും.**

---

﴾272﴿ لَيْسَ عَلَيْكَ നിന്റെ മേൽ ഇല്ല هُدَاهُمْ അവരുടെ സൻമാർഗം, സൻമാർഗത്തിലാക്കൽ وَلَٰكِنَّ اللَّهَ എങ്കിലും അല്ലാഹു يَهْدِي അവൻ സൻമാർഗത്തിലാക്കും مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ وَمَا تُنْفِقُوا നിങ്ങൾ എന്ത് ചിലവഴിക്കുന്നുവോ مِنْ خَيْرٍ നല്ലതായിട്ട് فَلِأَنْفُسِكُمْ എന്നാൽ നിങ്ങളുടെ സ്വന്തങ്ങൾക്കുവേണ്ടിയാണ് وَمَا تُنْفِقُونَ നിങ്ങൾ ചിലവഴിക്കുന്നുമില്ല, ചിലവഴിക്കാത്ത സ്ഥിതിക്ക് إِلَّا ابْتِغَاءَ തേടിക്കൊണ്ടല്ലാതെ, തേടുവാനല്ലാതെ وَجْهِ اللَّهِ അല്ലാഹുവിന്റെ മുഖത്തെ (പ്രീതിയെ) وَمَا تُنْفِقُوا നിങ്ങൾ എന്ത് ചിലവഴിച്ചാലും مِنْ خَيْرٍ നല്ലതായിട്ട് يُوَفَّ അത് നിറവേറ്റപ്പെടും إِلَيْكُمْ നിങ്ങൾക്ക് وَأَنْتُمْ നിങ്ങളാകട്ടെ لَا تُظْلَمُونَ നിങ്ങൾ അക്രമിക്ക (അനീതി ചെയ്യ)പ്പെടുകയുമില്ല

പ്രബോധനം ചെയ്യുക, ഉപദേശിക്കുക, സൻമാർഗം കാണിച്ചുകൊടുക്കുക ഇതൊക്കെയാണ് നബിﷺയുടെ ചുമതല. എന്നല്ലാതെ, അത് അംഗീകരിപ്പിച്ചു നേർമാർഗത്തിൽ ചേർക്കുക തിരുമേനിയുടെ ബാധ്യതയല്ല. അത് അല്ലാഹുവിന്റെ പ്രവൃത്തിയാകുന്നു. അവൻ ഉദ്ദേശിക്കുന്നവരെ അവൻ നേർമാർഗത്തിലാക്കും. ആരെയാണ് നേർമാർഗത്തിലാക്കേണ്ടത്, ആരാണതിന് അർഹൻ എന്നൊക്കെ അല്ലാഹുവിനാണല്ലോ അറിയുക. ഈ സംഗതി ക്വുർആനിൽ പല സ്ഥലത്തും അല്ലാഹു വ്യക്തമാക്കിയിട്ടുള്ളതാണ്.

ദാനധർമങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്നതിനിടയിൽ ഇക്കാര്യം എടുത്തുപറയുവാൻ കാരണമുണ്ടെന്ന് പല രിവായത്തുകളിൽ നിന്നും മനസ്സിലാക്കാവുന്നതാണ്. അവയുടെ ചുരുക്കം ഇതാകുന്നു: സത്യവിശ്വാസികളിൽ പലരും തങ്ങളുടെ അവിശ്വാസികളായ ബന്ധുക്കൾക്കും സ്വന്തക്കാർക്കും നൽകി വന്നിരുന്ന ആനുകൂല്യങ്ങൾ നിറുത്തൽ ചെയ്കയും, അവർക്ക് ദാനധർമങ്ങൾ നൽകുവാൻ മടിക്കുകയും ഉണ്ടായി. ഈ വചനം അവതരിക്കുന്നതിന് മുമ്പ് മുസ്ലിംകൾക്കല്ലാതെ ധർമം കൊടുക്കരുതെന്ന് നബി ﷺയും ഉപദേശിച്ചിരുന്നുവെന്നും ഇബ്നുഅബീഹാതിം (റ) മുതലായവരുടെ ചില രിവായത്തുകളിൽ വന്നിട്ടുണ്ട്. അവർ സത്യവിശ്വാസം സ്വീകരിക്കാത്തതിലുള്ള വെറുപ്പുകൊണ്ട് മാത്രമല്ല, അവരെ സത്യവിശ്വാസത്തിലേക്ക് പ്രേരിപ്പിക്കുവാനും കൂടിയായിരുന്നു അത്. ആ സമ്പ്രദായം തുടരേണ്ടതില്ലെന്ന് ഈ വചനം മുഖേന അറിയിക്കുന്നു. ദാനധർമങ്ങൾ ചെയ്യുന്നത് മുസ്ലിംകൾക്ക് തന്നെ ആയിക്കൊള്ളണമെന്നില്ല. ഏത് മതസ്ഥർക്കും ആവാം. ആർക്ക് നൽകിയാലും അത് നല്ല കാര്യം തന്നെ. അവർ സൻമാർഗം സ്വീകരിച്ചിട്ടില്ലാത്തതിന്റെ ബാധ്യത നിങ്ങൾക്കില്ല. അക്കാര്യം അല്ലാഹുവും അവരും തമ്മിൽ ആയിക്കൊള്ളും. അല്ലാഹുവിന്റെ പ്രീതിയെ ഉദ്ദേശിച്ചു ചെയ്യുന്ന ഏതൊരു ദാനധർമവും– അതെത്ര നിസ്സാരമായതായാലും ശരി– ചെയ്യുന്നതിന്റെ ഫലം നിങ്ങൾ തന്നെയാണ് ആസ്വദിക്കുക. ഒന്നും അല്ലാഹു പാഴാക്കുകയില്ല. പ്രതിഫലത്തിൽ യാതൊരു കുറവും വരുത്താതെ അതവൻ നിറവേറ്റിത്തരുകതന്നെ ചെയ്യും. എന്നൊക്കെയാണ് തുടർന്നു പറഞ്ഞതിന്റെ താൽപര്യം.

വിശ്വാസികൾക്കും അവിശ്വാസികൾക്കും നൽകുന്ന ധർമങ്ങളും, സജ്ജനങ്ങൾക്കും ദുർജ്ജനങ്ങൾക്കും നൽകുന്ന ധർമങ്ങളും എല്ലാ നിലക്കും ഒരുപോലെയായിരിക്കുമെന്ന് ധരിക്കേണ്ടതില്ല. വാങ്ങുന്നവർ ഏതുതരക്കാരായാലും കൊടുക്കുന്നത് പുണ്യകർമം തന്നെ എന്നേ മേൽ പറഞ്ഞതിന് അർത്ഥമുള്ളൂ. സക്കാത്തുപോലെയുള്ള നിർബന്ധ ധർമങ്ങൾ മുസ്ലിംകൾക്കുതന്നെ നൽകപ്പെടേണ്ടതുമുണ്ട്. നൽകപ്പെട്ട ധനം ഇസ്ലാമിനെതിരെയോ, ദുർമാർഗങ്ങളിലോ വിനിയോഗിക്കപ്പെടുമെന്നുകണ്ടാൽ, അപ്പോൾ അങ്ങനെയുള്ളവർക്ക് ദാനധർമങ്ങളോ സംഭാവനകളോ നൽകിക്കൂടാത്തതുമാകുന്നു. നൽകപ്പെടുന്ന ആളുകളുടെയും, ചിലവഴിക്കപ്പെടുന്ന വിഷയങ്ങളുടെയും സ്ഥിതിക്കനുസരിച്ച് ദാനധർമങ്ങളുടെ പ്രാധാന്യത്തിൽ വ്യത്യാസമുണ്ടായിരിക്കുമെന്നും അടുത്ത വചനത്തിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്.

لِلْفُقَرَآءِ ٱلَّذِينَ أُحْصِرُوا۟ فِى سَبِيلِ ٱللَّهِ لَا يَسْتَطِيعُونَ ضَرْبًا

**﴾273﴿ അല്ലാഹുവിന്റെ മാർഗത്തിൽ തടഞ്ഞുവെക്കപ്പെട്ടിട്ടുള്ളവരായ ദരിദ്രർക്കത്രെ (ദാനധർമങ്ങൾ നൽകേണ്ടത്); ഭൂമിയിൽ സഞ്ചരിക്കുവാൻ അവർക്ക് കഴിയുന്നതല്ല;**

فِي ٱلۡأَرۡضِ يَحۡسَبُهُمُ ٱلۡجَاهِلُ أَغۡنِيَآءَ مِنَ ٱلتَّعَفُّفِ تَعۡرِفُهُم بِسِيمَٰهُمۡ لَا يَسۡـَٔلُونَ ٱلنَّاسَ إِلۡحَافٗاۗ وَمَا تُنفِقُواْ مِنۡ خَيۡرٖ فَإِنَّ ٱللَّهَ بِهِۦ عَلِيمٌ ﴿٢٧٣﴾

**ആത്മാഭിമാനം പാലിക്കുന്നത് നിമിത്തം, അറിയാത്തവൻ അവരെ ധനികന്മാരായി കണക്കാക്കുന്നു; അവരുടെ ലക്ഷണം കൊണ്ട് അവരെ നിനക്ക് മനസ്സിലാക്കാവുന്നതാണ്; അവർ മനുഷ്യരോട് ബുദ്ധിമുട്ടിച്ച് (ഒന്നും) ചോദിക്കുകയില്ല. [ഇങ്ങനെയുള്ളവർക്കത്രെ ദാനധർമങ്ങൾ നൽകേണ്ടത്.] നിങ്ങൾ നല്ലതായുള്ളത് എന്ത് ചിലവഴിക്കുന്നതായാലും അല്ലാഹു അതിനെക്കുറിച്ച് അറിയുന്നവനാകുന്നു.**

﴾273﴿ لِلْفُقَرَاءِ ദരിദ്രർക്ക് الَّذِينَ യാതൊരു കൂട്ടരായ أُحْصِرُوا അവർ തടഞ്ഞുവെക്കപ്പെട്ടു, മുടക്കപ്പെട്ടിരിക്കുന്നു فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ لَا يَسْتَطِيعُونَ അവർക്ക് കഴിയുകയില്ല ضَرْبًا فِي الْأَرْضِ ഭൂമിയിൽ സഞ്ചരിക്കുവാൻ, യാത്രക്ക് يَحْسَبُهُمُ അവരെ കണക്കാക്കും, ഗണിക്കും الْجَاهِلُ അറിയാത്തവൻ, മൂഢൻ أَغْنِيَاءَ ധനികൻമാരെന്ന് مِنَ التَّعَفُّفِ ആത്മാഭിമാനം പാലിക്കൽ നിമിത്തം تَعْرِفُهُمْ നിനക്കവരെ മനസ്സിലാക്കാം بِسِيمَاهُمْ അവരുടെ ലക്ഷണം (അടയാളം) കൊണ്ട് لَا يَسْأَلُونَ അവർ ചോദിക്കുകയില്ല النَّاسَ മനുഷ്യരോട് إِلْحَافًا ബുദ്ധിമുട്ടിച്ച് وَمَا تُنْفِقُوا നിങ്ങൾ എന്ത് ചിലവഴിക്കുന്നതായാലും مِنْ خَيْرٍ നല്ലതായിട്ട് فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു بِهِ عَلِيمٌ അതിനെക്കുറിച്ച് അറിയുന്നവനാണ്

ആർക്കായാലും ദാനധർമം ചെയ്യുന്നത് നല്ല കാര്യമാണെന്ന് കഴിഞ്ഞ വചനത്തിൽ ചൂണ്ടിക്കാട്ടി. എന്നാൽ, അതിന് ഏറ്റവും അർഹരായവർ ആരാണെന്ന് ഈ വചനത്തിൽ പ്രസ്താവിക്കുന്നു. മക്കായിൽ ഹിജ്റഃ വന്നവരും പാർപ്പിടമോ ഉപജീവന മാർഗമോ ഇല്ലാത്തവരുമായ കുറേ സ്വഹാബികൾ മദീനാ പള്ളിക്കോലായിലും പരിസരത്തുമായി കഴിഞ്ഞുകൂടുന്നുണ്ടായിരുന്നു. ഇസ്‌ലാമിക വിജ്ഞാനം സമ്പാദിക്കുക, നബി തിരുമേനി ﷺ യുടെ നിർദ്ദേശപ്രകാരം സമരങ്ങളിലും സൈനിക നടപടികളിലും പങ്കെടുക്കുക മുതലായ ദീനീ സേവനങ്ങളിൽ മുഴുകിയവരായിരുന്നു അവർ. 'സ്വുഫ്ഫത്തുകാർ' ( أَصْحَابُ الصفة ) (കോലായയിൽ താമസിക്കുന്നവർ) എന്ന പേരിൽ അറിയപ്പെട്ടിരുന്ന അവർ ഏറെക്കുറെ മുന്നൂറ് പേരുണ്ടായിരുന്നു. ഇവർക്കാണ് ദാനധർമങ്ങളിൽ മുൻഗണന നൽകപ്പെടേണ്ടതെന്ന് അല്ലാഹു ഉണർത്തുന്നു. ഇക്കാലത്ത് സ്വുഫ്ഫത്തുകാർ ഇല്ലെങ്കിലും– ഭാഗികമായിട്ടെങ്കിലും– അവരെപ്പോലെ മതവിജ്ഞാന സമ്പാദനം തുടങ്ങിയ ദീനീസേവനങ്ങളിൽ ഏർപ്പെട്ട് ജീവിത മാർഗത്തിന് വകയില്ലാതെ ബുദ്ധിമുട്ടുന്നവർക്കും ഇതുപോലെ എല്ലാ കാലത്തും മുൻഗണന നൽകേണ്ടതുണ്ടെന്നും, അവർക്കു വേണ്ടി ധനം ചിലവഴിക്കുന്നത് വളരെ പ്രധാനപ്പെട്ട ഒരു പുണ്യകർമമാണെന്നും ഈ വചനത്തിൽ നിന്ന് ഗ്രഹിക്കാവുന്നതുമാകുന്നു. സ്വുഫ്ഫത്തുകാരുടെ മാതൃകാപരമായ ചില സ്വഭാവങ്ങൾ അല്ലാഹു എടുത്തു പറഞ്ഞിട്ടുള്ളത് പ്രത്യേകം ശ്രദ്ധാർഹമാണ്:–

(1) അവർ അല്ലാഹുവിന്റെ മാർഗത്തിൽ തടഞ്ഞുവെക്കപ്പെട്ടവരാണ്. അതെ, ഭൗതികമായ ഉദ്ദേശ്യങ്ങളൊന്നും അവർക്കില്ല. അല്ലാഹുവിന്റെ മതത്തിനുവേണ്ടി അവർ നാടും വീടും ത്യജിച്ചുപോന്നു. അല്ലാഹുവിന്റെ പ്രീതി സമ്പാദിക്കലും, ഇസ്‌ലാമിന് വേണ്ടി തങ്ങളാൽ കഴിയുന്ന ത്യാഗങ്ങൾ അനുഷ്ഠിക്കലുമാണവരുടെ ജീവിതലക്ഷ്യം.

(2) ഭൂമിയിലൂടെ സഞ്ചരിച്ചു കച്ചവടം, കൃഷി മുതലായവ നടത്തുവാനുള്ള പരിതഃസ്ഥിതികളും സൗകര്യവും അവർക്കില്ല.

(3) അതേസമയം അവരുടെ യഥാർത്ഥ സ്ഥിതിഗതികളെക്കുറിച്ച് അറിയാത്തവർ അവരെപ്പറ്റി കേവലം ധനികൻമാരാണെന്നായിരിക്കും ധരിക്കുക. കാരണം, അവർ അത്രക്കും ആത്മാഭിമാനം സംരക്ഷിക്കുന്നവരാകുന്നു. അവരുടെ പെരുമാറ്റത്തിലോ, സംസാരത്തിലോ ദാരിദ്ര്യത്തിന്റെയും, ഞെരുക്കത്തിന്റെയും സൂചനകൾ അവർ പ്രകടിപ്പിക്കുകയില്ല.

(4) പക്ഷേ, ചില പ്രത്യേക ലക്ഷണങ്ങൾ– വിനയം, ഒതുക്കം, വിളർത്ത മുഖം, ഒട്ടിയ വയർ, പരവശപ്പെട്ട ശരീരം, കീറിയതും പഴയതുമായ വസ്ത്രം ആദിയായ അടയാളങ്ങൾ– വഴി അവരുടെ യഥാർത്ഥ സ്ഥിതി മനസ്സിലാക്കുവാൻ കഴിയുന്നതാണ്. വിശപ്പിന്റെ കാഠിന്യംമൂലം അവരിൽ ചിലർ പള്ളിയിൽ നമസ്കാരവേളയിൽ വീണുപോകുകയും, ഉൾനാട്ടുകാരായ അറബികൾ അത് കാണുമ്പോൾ അവർക്ക് ഭ്രാന്താണെന്ന് ധരിക്കുകയും ചെയ്യുമായിരുന്നു. ബുഖാരീ (റ) രേഖപ്പെടുത്തിയ ഒരു ഹദീഥിൽ അബൂഹുറയ്റഃ (റ) പറയുകയാണ്: 'സ്വുഫ്ഫത്തിന്റെ ആൾക്കാരിൽ എഴുപത് പേരെ ഞാൻ കണ്ടിട്ടുണ്ട്. അവരിൽ ഒരാൾക്കെങ്കിലും ഒരു തട്ടം (രണ്ടാം മുണ്ട്) ഉണ്ടായിരുന്നില്ല. ഒന്നുകിൽ ഒരു തുണി, അല്ലെങ്കിൽ ഒരു കരിമ്പടം (കമ്പിളി). അതവർ തോളുകളിൽ കെട്ടിയിരിക്കും. ചിലത് കണങ്കാലിൽ പകുതിവരെയും, ചിലത് ഞെരിയാണിവരെയും എത്തുമായിരിക്കും. ഗുഹ്യസ്ഥാനം കാണാതിരിക്കുവാനായി അവർ അത് (കൈകൊണ്ട്) കൂട്ടിപ്പിടിച്ചുകൊണ്ടിരിക്കുമായിരുന്നു.'

(5) എന്നാലും മറ്റുള്ളവരോട് യാചിക്കുകയോ, വല്ലതും ചോദിച്ചു ബുദ്ധിമുട്ടിക്കുകയോ അവർ ചെയ്കയില്ല. അനിവാര്യമായ ഘട്ടത്തിൽപോലും ആരോടെങ്കിലും വല്ലതും ആവശ്യപ്പെട്ടാൽ അത് മാന്യമായ നിലയിലും സൂചനാരൂപത്തിലുമായിരിക്കും. ഇവർക്ക് മുൻഗണന നൽകേണ്ടതിന്റെ ആവശ്യകത ഇതിൽ നിന്നെല്ലാം സ്പഷ്ടമാണല്ലോ.

യാചനയും, അന്യരോട് ചോദിച്ചു വാങ്ങുന്നതും ഇസ്‌ലാമിൽ എത്രമാത്രം ആക്ഷേപകരമായിട്ടാണ് ഗണിക്കപ്പെട്ടിരിക്കുന്നതെന്ന് താഴെ കാണുന്നതുപോലെയുള്ള പല നബി വചനങ്ങളിൽ നിന്നും മനസ്സിലാകുന്നതാണ്:

(1) ബുഖാരീ, മുസ്‌ലിം (റ) മുതലായവർ പല മാർഗങ്ങളിലൂടെയും രേഖപ്പെടുത്തിയ ഒരു നബി വചനത്തിന്റെ സാരമാണിത്: 'ഒന്നോ രണ്ടോ കാരക്കയോ, ഒന്നോ രണ്ടോ പിടി ഭക്ഷണമോ കൊടുത്താൽ മടങ്ങിപ്പോകുന്ന ഈ അലഞ്ഞു നടക്കുന്നവരല്ല സാധുക്കൾ. പരാശ്രയം കൂടാതെ കഴിക്കാവുന്ന ധനമില്ലാതെയും, ദാനധർമം ലഭിക്കാത്തവണ്ണം മറ്റുള്ളവർക്ക് തന്നെപ്പറ്റി മനസ്സിലാക്കുവാൻ കഴിയാതെയും, മനുഷ്യരോട് ഒന്നും ചോദിക്കാതെയും ഇരിക്കുന്നവനാണ് സാധു.'

(2) ബുഖാരീയും മുസ്‌ലിമും (റ) ഉദ്ധരിച്ച മറ്റൊരു നബിവചനം: 'നിങ്ങളിലൊരാൾ ചോദിച്ചു വാങ്ങിക്കൊണ്ടിരിക്കുന്നതായാൽ, അവൻ അല്ലാഹുവിനെ കണ്ടുമുട്ടുന്ന സമയത്ത്

(ക്വിയാമത്ത് നാളിൽ) അവന്റെ മുഖത്ത് ഒരു പിച്ച് മാംസവും ഉണ്ടായിരിക്കുകയില്ല.'

(3) 'ധനം വർദ്ധിക്കുവാനായി ആരെങ്കിലും ജനങ്ങളോട് ചോദിച്ചു വാങ്ങുന്നതായാൽ, അവൻ തീക്കനലാണ് ചോദിക്കുന്നത്. ആകയാൽ അവൻ, (ചോദ്യം) കുറക്കുവാൻ ശ്രമിക്കുകയോ, അല്ലെങ്കിൽ അധികരിപ്പിക്കുവാൻ ശ്രമിക്കുകയോ (ഇഷ്ടംപോലെ) ചെയ്തുകൊള്ളട്ടെ.' (മു.)

(4) ആർ അഭിമാനം കാക്കുവാൻ ശ്രമിക്കുന്നുവോ അവന് അല്ലാഹു അഭിമാനം കാത്തുകൊടുക്കും. ആർ ധന്യത പ്രകടിപ്പിക്കുന്നുവോ അവന് അല്ലാഹു ധന്യത നൽകും.' (ബു; മു.)

(5) ഒരവസരത്തിൽ ഖബീസ്വഃ (റ) എന്ന സ്വഹാബിയോട് നബി ﷺ പറഞ്ഞതിന്റെ സാരമിതാണ്: 'ചോദിച്ചുവാങ്ങുവാൻ മൂന്നാളുകൾക്കേ പാടുള്ളൂ; വല്ല കടബാദ്ധ്യതയും ഏറ്റെടുത്തവന് അത് ലഭിക്കുന്നതുവരെയും, വല്ല അത്യാപത്തും സംഭവിച്ചു ധനം നശിച്ചുപോയവന് അത്യാവശ്യ ജീവിതത്തിനുള്ള വക ലഭിക്കുന്നതുവരെയും, ഇന്ന ആൾക്ക് ദാരിദ്ര്യം ബാധിച്ചിട്ടുണ്ടെന്ന് നാട്ടുകാരായ മൂന്ന് ബുദ്ധിമാൻമാർ പറയത്തക്കവിധം ദാരിദ്ര്യം പിടിപെട്ട ആൾക്ക് അത്യാവശ്യ ജീവിതത്തിനുള്ള വക ലഭിക്കുന്നതുവരെയും. പിന്നീടവൻ നിറുത്തണം. ഇതല്ലാത്ത ചോദ്യം- ഖബീസ്വാ- ഹറാമാകുന്നു. അത് തിന്നുന്നവൻ ഹറാം തിന്നുകയാണ്. (മു.)

## വിഭാഗം - 38

ٱلَّذِينَ يُنفِقُونَ أَمْوَٰلَهُم بِٱلَّيْلِ وَٱلنَّهَارِ سِرًّا وَعَلَانِيَةً فَلَهُمْ أَجْرُهُمْ عِندَ رَبِّهِمْ وَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٢٧٤﴾

**﴾274﴿ യാതൊരു കൂട്ടർ, രാത്രിയും പകലും, രഹസ്യമായും, പരസ്യമായും തങ്ങളുടെ സ്വത്തുക്കൾ ചിലവഴിക്കുന്നുവോ, അവർക്ക് അവരുടെ റബ്ബിന്റെ അടുക്കൽ അവരുടെ പ്രതിഫലം ഉണ്ടായിരിക്കും; അവരുടെ മേൽ യാതൊരു ഭയവുമില്ല; അവർ വ്യസനപ്പെടുകയുമില്ല.**

---

﴾274﴿ الَّذِينَ يُنْفِقُونَ ചിലവഴിക്കുന്നവർ أَمْوَالَهُمْ തങ്ങളുടെ സ്വത്തുക്കളെ بِاللَّيْلِ രാത്രിയിൽ وَالنَّهَارِ പകലിലും سِرًّا രഹസ്യമായി وَعَلَانِيَةً പരസ്യമായും فَلَهُمْ أَجْرُهُمْ എന്നാൽ അവർക്ക് അവരുടെ പ്രതിഫലം ഉണ്ടായിരിക്കും عِنْدَ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ അടുക്കൽ وَلَا خَوْفٌ ഒരു പേടിയും ഇല്ല عَلَيْهِمْ അവരുടെ മേൽ وَلَا هُمْ يَحْزَنُونَ അവർ വ്യസനപ്പെടുകയുമില്ല.

---

രാപ്പകൽ വ്യത്യാസമെന്യെ രഹസ്യമായും പരസ്യമായും സന്ദർഭത്തിനും കഴിവിനുമനുസരിച്ച് അല്ലാഹുവിന്റെ പ്രീതിയെ ലക്ഷ്യമാക്കിക്കൊണ്ട് സൽക്കാര്യങ്ങളിൽ ധനം ചിലവഴിക്കുന്നവർക്ക് അവരുടെതായ വമ്പിച്ച പ്രതിഫലങ്ങൾ അല്ലാഹു ഒരുക്കിവെച്ചിട്ടുണ്ടെന്നും, അല്ലാഹുവിന്റെ അടുക്കൽ ചെല്ലുമ്പോൾ അതവർക്ക് ലഭിക്കാതിരിക്കുകയില്ലെന്നും, അവർക്ക് ഒരു തരത്തിലുള്ള ഭയമോ വ്യസനമോ ഏർപ്പെടുകയില്ലെന്നും

അല്ലാഹു സന്തോഷവാർത്ത അറിയിക്കുന്നു. വേണ്ടപ്പെട്ട എല്ലാ വിഷയത്തിലുമുള്ള ധന വ്യയം ഇതിൽ ഉൾപ്പെടുന്നതാണ്. പ്രസിദ്ധമായ ഒരു ഹദീഥിൽ സഅ്ദുബ്നു അബീവ ക്വാസ് (റ) നോട് നബിﷺ അരുളിച്ചെയ്ത ഒരു വചനം ഇവിടെ സ്മരണീയമാകുന്നു; 'അല്ലാഹുവിന്റെ മുഖത്തെ - പ്രീതിയെ- തേടിക്കൊണ്ട് നീ ചിലവഴിക്കുന്ന ഏതൊരു ചിലവും തന്നെ, തനിക്ക് അതുമൂലം പദവിയും, ഉയർച്ചയും വർദ്ധിക്കാതിരിക്കുകയില്ല- തന്റെ ഭാര്യയുടെ വായിലേക്ക് കൊടുക്കുന്ന ഭക്ഷണം വരെ' (ബു; മു.) ഇബ്നുമസ്ഊദ് (റ) ഉദ്ധരിക്കുന്ന മറ്റൊരു നബിവചനം; 'ഒരു മുസ്ലിം (അല്ലാഹുവിന്റെ) പ്രതിഫലം കണക്കിലെടുത്തുകൊണ്ട് തന്റെ വീട്ടുകാർക്കുവേണ്ടി ചിലവഴിച്ചാൽ അത് അവന്റെ വക ഒരു ധർമമായിത്തീരുന്നതാണ്.' (ബു; മു.)

ٱلَّذِينَ يَأْكُلُونَ ٱلرِّبَوٰاْ لَا يَقُومُونَ إِلَّا كَمَا يَقُومُ ٱلَّذِى يَتَخَبَّطُهُ ٱلشَّيْطَـٰنُ مِنَ ٱلْمَسِّ ۚ ذَٰلِكَ بِأَنَّهُمْ قَالُوٓاْ إِنَّمَا ٱلْبَيْعُ مِثْلُ ٱلرِّبَوٰاْ ۗ وَأَحَلَّ ٱللَّهُ ٱلْبَيْعَ وَحَرَّمَ ٱلرِّبَوٰاْ ۚ فَمَن جَآءَهُۥ مَوْعِظَةٌ مِّن رَّبِّهِۦ فَٱنتَهَىٰ فَلَهُۥ مَا سَلَفَ

**《275》 പലിശ(മുതൽ) തിന്നുന്നവർ, ബാധ (അഥവാ ഭ്രാന്ത്) നിമിത്തം പിശാച് മറിച്ചു വീഴ്ത്തുന്നവൻ എഴുന്നേൽക്കുന്ന പോലെയല്ലാതെ എഴുന്നേൽക്കുന്നതല്ല. അത് (സംഭവിക്കുന്നത്) 'നിശ്ചയമായും കച്ചവടം [ക്രയവിക്രയം] പലിശപോലെത്തന്നെയാണ്' എന്ന് അവർ പറഞ്ഞത് കൊണ്ടത്രെ. കച്ചവടം [ക്രയവിക്രയം] അല്ലാഹു അനുവദനീയമാക്കുകയും, പലിശ അവൻ നിഷിദ്ധമാക്കുകയും ചെയ്തിരിക്കുന്നു. എന്നാൽ, ഏതൊരുവന് തന്റെ റബ്ബിൽ നിന്നുള്ള സദുപദേശം വന്നിട്ട് അവൻ (അതിൽ നിന്ന്) വിരമിച്ചുവോ, -എന്നാലവന് മുൻകഴിഞ്ഞത് ഉണ്ടായിരിക്കും. [അതവന് എടുക്കാം.]**

وَأَمْرُهُۥٓ إِلَى ٱللَّهِ ۖ

**അവന്റെ കാര്യം അല്ലാഹുവിങ്കലേക്കുമാകുന്നു. [അവൻ തീരുമാനമെടുത്തുകൊള്ളും.]**

وَمَنْ عَادَ فَأُوْلَـٰٓئِكَ أَصْحَـٰبُ ٱلنَّارِ ۖ هُمْ فِيهَا خَـٰلِدُونَ ﴿٢٧٥﴾

**യാതൊരുവർ (വീണ്ടും) ആവർത്തിച്ചുവോ, അക്കൂട്ടർ നരകത്തിന്റെ ആൾക്കാരാകുന്നു; -അവർ അതിൽ നിത്യവാസികളായിരിക്കും.**

《275》 الَّذِينَ يَأْكُلُونَ തിന്നുന്നവർ الرِّبَا പലിശ لاَيَقُومُونَ അവർ എഴുന്നേൽക്കുകയില്ല إِلا كَمَايَقُومُ എഴുന്നേൽക്കുന്നതുപോലെയല്ലാതെ الَّذِي യാതൊരുവൻ

يَتَخَبَّطُهُ അവനെ മറിച്ചു വീഴ്ത്തും الشَّيْطَانُ പിശാച് مِنَ الْمَسِّ ബാധ (ഭ്രാന്ത്) നിമിത്തം, സ്പർശനത്താൽ ذَٰلِكَ അത് بِأَنَّهُمْ قَالُوا അവർ പറഞ്ഞ (പറയുന്ന)തുകൊണ്ടാണ് إِنَّمَا الْبَيْعُ നിശ്ചയമായും വിൽപന, കച്ചവടം, ക്രയവിക്രയം مِثْلُ الرِّبَا പലിശമാതിരിതന്നെയാണ് وَأَحَلَّ اللَّهُ അല്ലാഹു അനുവദനീയമാക്കുകയും ചെയ്തിരിക്കുന്നു الْبَيْعَ വിൽപന, കച്ചവടം وَحَرَّمَ അവൻ നിഷിദ്ധമാക്കുകയും ചെയ്തിരിക്കുന്നു الرِّبَا പലിശയെ فَمَن جَاءَهُ എന്നാൽ ആർക്ക് വന്നുവോ مَوْعِظَةٌ സദുപദേശം مِّن رَّبِّهِ തന്റെ റബ്ബിൽനിന്ന് فَانتَهَىٰ എന്നിട്ടവൻ വിരമിച്ചു, ഒഴിവായി فَلَهُ എന്നാലവനുണ്ടായിരിക്കും مَا سَلَفَ മുൻകഴിഞ്ഞത് وَأَمْرُهُ അവന്റെ കാര്യം إِلَى اللَّهِ അല്ലാഹുവിങ്കലേക്കായിരിക്കും وَمَنْ عَادَ ആരെങ്കിലും മടങ്ങിയാൽ, ആവർത്തിച്ചാൽ فَأُولَٰئِكَ എന്നാൽ അക്കൂട്ടർ أَصْحَابُ النَّارِ നരകത്തിന്റെ ആൾക്കാരാകുന്നു هُمْ فِيهَا അവരതിൽ خَالِدُونَ നിത്യവാസികളായിരിക്കും

---

കഴിഞ്ഞ ഏതാനും വചനങ്ങളിൽ ദാനധർമങ്ങളെക്കുറിച്ച് പലതും വിവരിച്ചശേഷം, അവയുമായി എല്ലാ നിലക്കും വിപരീതമായ പലിശയെക്കുറിച്ച് ഈ വചനത്തിലും തുടർന്നുള്ള ചില വചനങ്ങളിലും പ്രസ്താവിക്കുന്നു. സദുദ്ദേശ്യം, ഔദാര്യം, ഹൃദയശുദ്ധി, ത്യാഗം, പരസഹായം, സാധുദയ, സാമൂഹ്യനന്മ ആദിയായ സൽഗുണങ്ങളാണ് ദാനധർമങ്ങൾക്ക് പ്രചോദനം നൽകുന്നതെങ്കിൽ, നേരെമറിച്ച് ദുരുദ്ദേശ്യം, കുടിലമനസ്കത, സ്വാർത്ഥം, അതിമോഹം, ചൂഷണം, സാമൂഹ്യദ്രോഹം ആദിയായ ദുർഗുണങ്ങളാണ് പലിശയുടെ പ്രേരകങ്ങൾ. ധർമം നൽകുന്നവൻ അതിനുപകരം മറ്റൊന്ന് പ്രതീക്ഷിക്കുന്നില്ല. കൊടുത്ത സംഖ്യപോലും അവന് നഷ്ടപ്പെടുന്നു. പലിശക്കാരന് അവൻ കൊടുത്ത സംഖ്യയും പുറമെ ഒരു നിശ്ചിത തുകയും മടക്കിക്കിട്ടുന്നു. ധർമിഷ്ഠൻ തന്റെ ബുദ്ധിമുട്ടുപോലെ മറ്റുള്ളവരുടെ ബുദ്ധിമുട്ടും കണക്കാക്കി അവരെ സഹായിക്കുകയാണെങ്കിൽ, പലിശക്കാരൻ തന്റെ ആവശ്യം കഴിച്ചു മിച്ചമിരിക്കുന്ന ധനത്തെ അൽപകാലത്തേക്ക് മറ്റുള്ളവർക്ക് വിട്ടുകൊടുക്കുന്നതിന്റെ പേരിൽ പാവപ്പെട്ടവരുടെ ബുദ്ധിമുട്ടുകളെ ചൂഷണം ചെയ്തു സമ്പാദിക്കുകയാണ് ചെയ്യുന്നത്. അവൻ ചോര നീരാക്കി അദ്ധ്വാനിച്ചുണ്ടാക്കിയതിൽ നിന്ന് അന്യനെ സഹായിക്കുന്നുവെങ്കിൽ, ഇവൻ അന്യന്റെ അദ്ധ്വാനം പിഴിഞ്ഞെടുക്കുകയും, അവന്റെ രക്തം ഊറ്റിക്കുടിക്കുകയും ചെയ്യുന്നു. ദാനധർമങ്ങൾ മനുഷ്യത്വപരമായ സൽസ്വഭാവത്തെ പ്രതിനിധാനം ചെയ്യുന്നു. അതോടുകൂടി അല്ലാഹുവിന്റെ പ്രീതിക്കും പ്രതിഫലത്തിനും അവൻ പാത്രമാകുകയും ചെയ്യുന്നു. പലിശയാകട്ടെ, പൈശാചിക സ്വഭാവവും. അത് അല്ലാഹുവിന്റെ ശാപകോപങ്ങൾക്കും ശിക്ഷക്കും കാരണമായിത്തീരുകയും ചെയ്യും. ഇങ്ങനെ ഏത് വശത്തിലൂടെ നോക്കിയാലും അവ രണ്ടും പരസ്പരവിരുദ്ധങ്ങളത്രെ.

പലിശ മുതൽ ഉപയോഗിക്കുന്നവരെപ്പറ്റി الَّذِينَ يَأْكُلُونَ الرِّبَا (പലിശതിന്നുന്നവർ) എന്ന പ്രയോഗം അല്ലാഹുവിന് അവരോടുള്ള വെറുപ്പിനെ സൂചിപ്പിക്കുന്നു. ധനം കൊണ്ടുള്ള പ്രയോജനങ്ങളിൽ ഏറ്റവും മുഖ്യമായത് തീറ്റയാണല്ലോ. കൂടാതെ– ഇബ്നു ജരീർ (റ) ചൂണ്ടിക്കാട്ടിയതുപോലെ– ഈ വചനം അവതരിക്കുമ്പോൾ അവിടെയുണ്ടായിരുന്ന പലിശക്കച്ചവടക്കാരുടെ ഉപജീവന മാർഗം തന്നെ അതായിരുന്നു. നിഷിദ്ധവും അക്രമവുമായ മാർഗങ്ങളിലൂടെ അന്യരുടെ ധനം ചൂഷണം ചെയ്യുന്നവരെപ്പറ്റി ആക്ഷേ

പസൂചകമായി 'ധനം തിന്നുക' എന്ന പ്രയോഗം ഖുർആനിൽ വേറെയും കാണാം. പലിശ വാങ്ങുന്നവർ മാത്രമല്ല, അതിൽ ഏതെങ്കിലും നിലക്ക് പങ്കുവഹിക്കുന്നവരും കുറ്റക്കാർ തന്നെ. ജാബിർ (റ) പറയുന്നു: 'പലിശ തിന്നുന്നവനെയും, അത് തീറ്റുന്നവനെയും അതിന്റെ ഇരുസാക്ഷികളെയും, അതിന്റെ എഴുത്തുകാരനെയും നബിﷺ ശപിച്ചിരിക്കുന്നു. അവരെല്ലാം സമമാണെന്നും അവിടുന്ന് പറഞ്ഞിരിക്കുന്നു.' (അ; മു; ദാ; തി). 'ഹറാമായ' വിഷയത്തിൽ സഹായിക്കുന്നതും പങ്ക് വഹിക്കുന്നതും ഹറാമ് തന്നെയാണെന്നുള്ളത് ഒരു പൊതുതത്വമത്രെ. പക്ഷേ, കുറ്റത്തിൽ എല്ലാവരും ഭാഗഭാക്കാണെങ്കിലും പലിശ വാങ്ങുന്നവന്റെ കുറ്റം മറ്റുള്ളവരെക്കാൾ കഠിനമായിരിക്കുമെന്ന് പറയേണ്ടതില്ല. വിനാശകരങ്ങളായ ഏഴ് മഹാപാപങ്ങളിൽ നബിﷺ പലിശയെയാണ് ഒന്ന് എണ്ണിയിട്ടുള്ളതെന്ന കാര്യവും പ്രസിദ്ധമാകുന്നു. (*) വേറൊരു ഹദീഥിൽ, പലിശ എഴുപത് വിധത്തിലുണ്ടെന്നും, അവയിൽ ഏറ്റവും ലഘുവായത് ഒരാൾ അവന്റെ മാതാവിനെ വിവാഹം കഴിക്കുന്നതിന് തുല്യമാണെന്നും നബിﷺ അരുളിച്ചെയ്തിരിക്കുന്നു. (ജ: ബ.)

ربوا (രിബാ) എന്ന മൂലപദമാണ് 'പലിശ' എന്ന് ഭാഷാന്തരം ചെയ്യപ്പെടുന്നത്. (**) ഇതിന് ഭാഷാർത്ഥം 'വളർച്ച' അല്ലെങ്കിൽ 'വർദ്ധനവ്' എന്നത്രെ. മൂലധനം വർദ്ധിച്ച് വളർന്നു കിട്ടുന്ന ആദായമാണല്ലോ പലിശ. പലിശ ഇടപാടുകൾ സ്വഭാവേന രണ്ട് ഇനമായി വിഭജിക്കപ്പെടുന്നു. അതായത്:

(1) കടക്കാരന് അവധി അനുവദിക്കുന്നതിന്റെ പേരിൽ ഈടാക്കപ്പെടുന്ന ആദായം. ഇത് ربا النسيئة (അവധിപ്പലിശ) എന്ന പേരിൽ അറിയപ്പെടുന്നു. ഈ ഇനത്തിൽ അറബികൾക്കിടയിൽ അക്കാലത്ത് പ്രചാരത്തിലുണ്ടായിരുന്നതും, അവർ പലിശ ഇടപാടുകളായി ഗണിച്ചു വന്നിരുന്നതും മൂന്നുതരം ഇടപാടുകളായിരുന്നു.

**ഒന്ന്:** വല്ല സാധനവും അവധിവെച്ചു ഒരു സംഖ്യക്ക് വിറ്റ ശേഷം, അത് വാങ്ങിയവൻ ആ അവധിക്ക് വില തീർക്കാത്തപക്ഷം, വീണ്ടും അവധി നീട്ടി കൊടുക്കുകയും, വിലയുടെ സംഖ്യ വർദ്ധിപ്പിക്കുകയും ചെയ്യും. പിന്നെയും അവധി വീണ്ടും നീട്ടി കൊടുക്കേണ്ടിവരുന്ന പക്ഷം വീണ്ടും സംഖ്യ വർദ്ധിപ്പിക്കുകയും ചെയ്യും.

**രണ്ട്:** ഇത്ര കാലത്തേക്ക് ഇന്ന തോതിൽ ആദായം കൂട്ടിത്തരണമെന്ന നിശ്ചയത്തോടെ കടം കൊടുക്കുക.

**മൂന്ന്:** കടത്തിന് ഒരു നിശ്ചിത അവധിവെക്കുകയും അന്ന് ഇത്ര സംഖ്യ കൂട്ടിത്തരണമെന്ന് നിശ്ചയിക്കുകയും ചെയ്യുക. ഇതിലെല്ലാം തന്നെ കടത്തിന് അവധി നൽകുന്നതിന്റെ പേരിലാണ് മൂലസംഖ്യയെക്കാൾ വർദ്ധനവ് ഈടാക്കുന്നതെന്ന് വ്യക്തമാണ്. ഇന്ന് നിലവിലുള്ള എല്ലാ പലിശ ഇടപാടുകളും വിശകലനം ചെയ്താൽ– കാലാനുസൃതമായ ചില വ്യവസ്ഥകളും ഉപാധികളും ഒഴിവാക്കിയാൽ– ഈ മൂന്നിലൊരു തരത്തിൽ ഉൾപ്പെട്ടതായി കാണാം.

(2) സ്വർണം സ്വർണത്തിനും, ഗോതമ്പ് ഗോതമ്പിനുമെന്നപോലെ, ഒരു സാധനം

***(*) ശിർക്ക്, സിഹ്ർ, അന്യായമായകൊല, പലിശതിന്നൽ, അനാഥകളുടെ ധനം തിന്നൽ, യുദ്ധത്തിൽ നിന്ന് പിൻമാറിപ്പോരൽ, പതിവ്രതകളായ സത്യവിശ്വാസിനികളെപ്പറ്റി വ്യഭിചാരാരോപണം നടത്തൽ ഇവയാണ് ആ ഏഴെണ്ണം (ബു; മു.)***

***(**) ഇത് رِبَا എന്നും ربوا എന്നും എഴുതപ്പെടുന്നു. മുസ്ഹഫുകളിൽ ربوا എന്നാണ് സാധാരണ എഴുതപ്പെടാറുള്ളത്.***

അതേ ഇനത്തിൽപെട്ട സാധനത്തിന് വിൽക്കുമ്പോൾ (കൈമാറുമ്പോൾ) വസൂലാക്ക പ്പെടുന്ന അധികാദായം. ഇത് رِبَا الفَضل (മിച്ചപ്പലിശ) എന്ന പേരിൽ അറിയപ്പെടുന്നു. ഇതിന് ربا النقد (റൊക്കപ്പലിശ) എന്നും പറയപ്പെടും. ഈ മിച്ചാദായം പ്രത്യക്ഷത്തിൽ കച്ചവടലാഭമായി കരുതപ്പെടാവുന്നതുകൊണ്ട് ഇത്തരം ഇടപാടുകളെ അറബികൾ പലിശ ഇടപാടുകളായി ഗണിച്ചുവന്നിരുന്നില്ല. മാത്രമല്ല, കടക്കാരന് അവധി അനുവദിക്കുന്ന തിന്റെ പേരിൽ ആദായം ഈടാക്കുകയെന്ന തത്വം ഇതിൽ വ്യക്തവുമല്ലല്ലോ. അതു കൊണ്ടാണ്– താഴെ വരുന്നതുപോലെ– ഈ ഇനം പലിശയെ സ്വഹാബികളിൽപെട്ട ചില വ്യക്തികൾ ആദ്യം നിഷേധിച്ചതും, പിന്നീട് നബിﷺയുടെ ഹദീഥുകളെപ്പറ്റി അറി വായപ്പോൾ ആ അഭിപ്രായത്തിൽ നിന്ന് മടങ്ങിയതും. ആ ധാരണ നീക്കം ചെയ്യാനാ യിരിക്കാം രണ്ടാമത്തെ ഇനം പലിശയെപ്പറ്റി ഹദീഥുകളിൽ കൂടുതൽ വിശദീകരിച്ചു കാണുന്നതും. അല്ലാഹുവിനറിയാം.

നബിﷺ പ്രസ്താവിച്ചതായി അബൂസഈദിൽ ഖുദ്‌രീ (റ) ഉദ്ധരിച്ചിരിക്കുന്നു: 'സ്വർണം സ്വർണത്തിനും, വെള്ളി വെള്ളിക്കും, ഗോതമ്പ് ഗോതമ്പിനും, യവം യവത്തി നും, കാരക്ക കാരക്കക്കും, ഉപ്പ് ഉപ്പിനും തുല്യത്തിന് തുല്യമായും, കൈക്ക് കയ്യായും ആയിരിക്കണം (വിൽക്കുന്നത്). ആരെങ്കിലും അധികം നൽകുകയോ, അധികം ആവ ശ്യപ്പെടുകയോ ചെയ്താൽ അത് പലിശയായിത്തീർന്നു. വാങ്ങുന്നവനും കൊടുക്കുന്ന വനും ഇതിൽ സമമാണ്. (ബു; മു.) ഹദീഥിന്റെ ചില വാചകങ്ങളിൽ 'നിങ്ങൾ ഏറ്റക്കു റവ് വരുത്തരുത്' എന്നും, ചില വാചകങ്ങളിൽ 'ഈ ജാതികൾ വ്യത്യാസപ്പെട്ടാൽ– അത് കൈക്കു കയ്യായി (റൊക്കമായി)ട്ടാണെങ്കിൽ– നിങ്ങൾ ഉദ്ദേശിച്ചപ്രകാരം വിറ്റു കൊള്ളുക' എന്നും വന്നിട്ടുണ്ട്. അക്ഷരവ്യത്യാസങ്ങളും പദവ്യത്യാസങ്ങളും കാണ പ്പെടുമെങ്കിലും ഈ ആശയം വ്യക്തമാക്കിക്കൊണ്ടുള്ള പല ഹദീഥുകളും ബുഖാരീ, മുസ്‌ലിം (റ) തുടങ്ങിയ ഹദീഥ് പണ്ഡിതൻമാർ പല മാർഗങ്ങളിലൂടെയും, പല സ്വഹാ ബികൾ വഴിയായും ഉദ്ധരിച്ചിട്ടുണ്ടെന്നുള്ളത് പ്രസ്താവ്യമാകുന്നു. അബൂസഈദിൽ ഖുദ്‌രീ (റ) വീണ്ടും ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: 'നബിﷺയുടെ അടുക്കൽ ബിലാൽ (റ) കുറച്ച് ബാനീ (എന്ന ഉയർന്നതരം) കാരക്ക കൊണ്ടുവരുകയുണ്ടായി. 'ഇത് എവിടെ നിന്ന് (കിട്ടി) എന്ന് നബിﷺ ചോദിച്ചു. അദ്ദേഹം പറഞ്ഞു: 'ഞങ്ങളുടെ പക്കൽ കുറച്ചു താണതരം കാരക്കയുണ്ടായിരുന്നു. അതിൽ നിന്ന് രണ്ട് 'സ്വാഇ'ന്ന് ഒരു 'സ്വാഉ്' വീതം വാങ്ങിയതാണ്'. അപ്പോൾ തിരുമേനി പറഞ്ഞു: 'ആവൂ! തനി പലിശ! തനി പലിശ! അങ്ങനെ ചെയ്യരുത്. താൻ വാങ്ങുവാൻ ഉദ്ദേശിക്കുന്ന പക്ഷം, കാരക്ക വേറെ ഒരുവിൽപ നയായി വിറ്റേക്കുക. എന്നിട്ട് അതിന് (മറ്റേത്) വാങ്ങിക്കൊള്ളുക.' (ബു; മു.) പലിശ യുടെ കലർപ്പിന് മാർഗമായിത്തീരുന്ന മറ്റു പല ഇടപാടുകളെയും ഇതുപോലെ നബിﷺ വിരോധിച്ചിട്ടുണ്ട്. അവ ഹദീഥ് ഗ്രന്ഥങ്ങളിലും മറ്റും സുലഭമാകുന്നു.

കാലാവധി അനുവദിക്കുന്നതിന്റെ പേരിൽ അസൽ സംഖ്യയെക്കാൾ കൂടുതൽ ഈടാ ക്കുന്നതാണല്ലോ പ്രത്യക്ഷത്തിൽ പലിശയായി ഗണിക്കപ്പെട്ടിരിക്കുന്നത്. ഒരു സാധനം അതേ ഇനത്തിൽപെട്ട സാധനത്തിന് വിൽക്കുമ്പോൾ വിൽക്കുന്നവനോ വാങ്ങുന്നവനോ കൂടുതൽ അളവ് കൈപറ്റുന്നതും, രണ്ടിലൊരാൾക്ക് അവധി അനുവദിക്കുന്നതും പലിശ ഇടപാടുകളോട് അതിന് സാദൃശ്യം വരുത്തുന്നു. അതുകൊണ്ടാണ് ക്വുർആൻ അവത രിക്കുന്ന കാലത്ത് പ്രചാരത്തിലുണ്ടായിരുന്ന പലിശ ഇടപാടുകളിലടങ്ങിയ ദോഷവശ ങ്ങൾ ഉണ്ടെന്ന് തോന്നിക്കുന്ന എല്ലാ ഇടപാടുകളും ഇസ്‌ലാമിൽ നിന്ന് നിർമാർജ്ജനം ചെയ്യണമെന്ന നിലക്കാണ് നബിﷺ ഇത്തരം ഇടപാടുകളെല്ലാം പലിശ ഇടപാടുക

ളായി പ്രഖ്യാപിച്ചത്. അല്ലാഹു നിഷിദ്ധമാക്കിയ പലിശയുടെയും, പലിശ ഏർപ്പെടുന്ന ഇടപാടുകളുടെയും വിശദീകരണം നൽകുകയും, പലിശ ഇടപാടുകളുമായി സാമ്യമുള്ള ഇടപാടുകൾ വിരോധിക്കുകയുമാണ് നബിﷺ ഇത് മുഖേന ചെയ്തിരിക്കുന്നത്. കൂടാതെ, ഒരേ ഇനത്തിൽപെട്ട വസ്തുക്കളെ ഏതെങ്കിലും ചില ആവശ്യത്തെ മുൻനിർത്തി സഹോദരങ്ങൾ തമ്മിൽ കൈമാറ്റം ചെയ്യേണ്ടതായി വരുമ്പോൾ അതിന്റെ പേരിൽ ഒരു ആദായം പറ്റുവാൻ തുനിയാതെ, അന്യോന്യം സഹായസഹകരണം ചെയ്യേണ്ടതിനുള്ള ഒരു പ്രോത്സാഹനം കൂടി ഇതിൽ അടങ്ങിയിരിക്കുന്നു. കൂടിയേ കഴിയൂ എങ്കിൽ– മേലുദ്ധരിച്ച ബിലാൽ (റ)ന്റെ സംഭവത്തിലും മറ്റും നബിﷺ പറഞ്ഞത് പോലെ– കയ്യിലുള്ള സാധനം റൊക്കം വിലക്ക് വിറ്റു ആ വിലകൊണ്ട് ആവശ്യമുള്ള സാധനം വേറെ വാങ്ങാവുന്നതുമാണല്ലോ. എന്നിട്ടെങ്കിലും പലിശയുടെ ചുവയിൽനിന്ന് മുസ്‌ലിംകൾ സംശുദ്ധമായിരിക്കേണ്ടതുണ്ടെന്നാണ് ബിലാൽ (റ)നോട് നബിﷺ കൽപിച്ചതിൽ നിന്ന് വ്യക്തമാകുന്നത്.

ഹദീഥുകളിൽ എടുത്തു പറയപ്പെട്ട മേൽക്കണ്ട ആറ് വസ്തുക്കളുടെ വിൽപനയിൽ– ഹദീഥിൽ പ്രസ്താവിച്ച പ്രകാരമല്ലാതെ അവ വിറ്റാൽ– പലിശ ഏർപ്പെടുമെന്ന കാര്യത്തിൽ മുൻഗാമികളും പിൻഗാമികളുമായ പണ്ഡിതൻമാർക്കിടയിൽ ഭിന്നാഭിപ്രായമില്ല. ആ ആറിൽ മാത്രമേ പലിശ ഏർപ്പെടുകയുള്ളൂവെന്നാണ് ഒരു വിഭാഗക്കാരുടെ അഭിപ്രായം. ആ ആറിന് പുറമെയുള്ള സാധനങ്ങളിലും പലിശ ഏർപ്പെടുമെന്നാണ് ഭൂരിപക്ഷം പണ്ഡിതൻമാരുടെ അഭിപ്രായം.(വിശദവിവരം യഥാസ്ഥാനങ്ങളിൽനിന്ന് അറിയേണ്ടതുമാകുന്നു.) ഏതായാലും, ഹദീഥുകളിൽനിന്ന് അനിഷേധ്യമാംവണ്ണം അറിയപ്പെടുന്നതാണ് മിച്ചപ്പലിശ ( ربا الفضل )യും ഇസ്‌ലാമിൽ നിഷിദ്ധമാണെന്ന്. നബിﷺയുടെ ഹദീഥുകൾ പ്രമാണമായി അംഗീകരിക്കുന്ന ഒരാൾക്കും അതംഗീകരിക്കാതിരിക്കുവാൻ നിർവാഹമില്ല.

പലിശ തിന്നുന്നവരെപ്പറ്റി لا يَقُومُونَ إِلا كَمَا يَقُومُ... ബാധ നിമിത്തം പിശാച് മറിച്ചു വീഴ്ത്തുന്നവൻ എഴുന്നേൽക്കുന്നതുപോലെയല്ലാതെ അവർ എഴുന്നേൽക്കുകയില്ല എന്നത്രെ അല്ലാഹു പറഞ്ഞത്. ഭ്രാന്തിനെ ഉദ്ദേശിച്ച് مَسّ (മസ്സ്) എന്ന് അറബികൾ പറയാറുണ്ടായിരുന്നു. 'ബാധ, സ്പർശനം' എന്നൊക്കെയാണ് അതിന് വാക്കർത്ഥം. പിശാചിന്റെ ബാധ നിമിത്തമാണ് ഭ്രാന്തുണ്ടാകുന്നത് എന്ന അവരുടെ ധാരണയിൽ നിന്നാണ് ഭ്രാന്തിനെ ഉദ്ദേശിച്ച് ആ വാക്ക് പ്രയോഗത്തിൽ വന്നത്. ആ ധാരണ അനുസരിച്ചുള്ള പ്രയോഗം മാത്രമാണ് പിശാച് മറിച്ചു വീഴ്ത്തുക ( يَتَخَبَّطُهُ الشَّيْطَانُ ) എന്ന വാക്ക്– പിശാച് ആരെയും മറിച്ചു വീഴ്ത്തുന്നില്ല– എന്ന് ചിലർ പറയുന്നു. പല കാരണങ്ങളാൽ ഈ അഭിപ്രായം അപ്പടി ശരിവെക്കുവാൻ ന്യായം കാണുന്നില്ല.

മരണാനന്തരം ക്വബ്റുകളിൽനിന്ന് പുനർജ്ജീവിച്ചു എഴുനേൽക്കുമ്പോൾ പലിശ തീറ്റക്കാർക്കുണ്ടാകുന്ന അവസ്ഥയാണിത് എന്നാണ് മിക്ക ക്വുർആൻ വ്യാഖ്യാതാക്കളുടെയും അഭിപ്രായം. ഐഹിക ജീവിതത്തിൽ ഓരോരുത്തരും കൈക്കൊണ്ടിരുന്ന നടപടികൾക്കനുയോജ്യമായ ചില അവസ്ഥാ വിശേഷങ്ങൾ ക്വിയാമത്തുനാളിൽ എല്ലാവരിലും വെളിപ്പെട്ടു കാണുമെന്നുള്ളത് ക്വുർആനിൽ നിന്നും ഹദീഥിൽനിന്നും പൊതുവെ അറിയപ്പെട്ടതാകുന്നു. ധനം കബളിപ്പിച്ചെടുത്തവൻ കബളിപ്പിച്ചെടുത്ത വസ്തുവുമായി ക്വിയാമത്ത് നാളിൽ വരും എന്ന് (3: 161 ൽ) അല്ലാഹു പറയുന്നു. വുദ്വൂ ചെയ്യുന്നതിന്റെ ഫലമായി ക്വിയാമത്തുനാളിൽ സത്യവിശ്വാസികളുടെ മുഖവും കൈകാലുകളും വെളു

ത്തിരിക്കുമെന്ന് ഹദീഥിലും വന്നിരിക്കുന്നു. പലിശ തിന്നുന്നവരുടെ വയറ് വീടുകളെ പ്പോലെ വലുതായിരിക്കുമെന്നും ബൈഹക്വീ (റ) ഉദ്ധരിച്ച ഒരു ഹദീഥിലും വന്നിട്ടുണ്ട്. ഇതുപോലെ വേറെയും പലതും കാണാം. അപ്പോൾ, പലിശമുതൽ കൊണ്ട് വയറുനി റച്ചു വന്നതിന്റെ ഫലമായി ക്വിയാമത്തുനാളിൽ അവർക്ക് ശരിക്ക് എഴുനേൽക്കുവാനോ നടക്കുവാനോ കഴിയാതെ, ഭ്രാന്തൻമാരെപ്പോലെ ചരിഞ്ഞും മറിഞ്ഞും വീണുകൊണ്ടി രിക്കുമെന്ന് സാരം. മറ്റൊരഭിപ്രായം ഇതാണ്: പലിശക്കാർ ഭ്രാന്തും ലഹരിയും പിടിപെ ട്ടവരെപ്പോലെയായിരിക്കും ഭൂമിയിൽ വർത്തിക്കുക. അഥവാ ധനം ശേഖരിക്കുവാൻ വേണ്ടി അവർ ഭ്രാന്തൻമാരെപ്പോലെ എന്തും ചെയ്തുകൊണ്ടിരിക്കും എന്ന് സാരം. اللّٰه اعلم

പലിശക്കാർക്ക് ഈ നിന്ദ്യാവസ്ഥ അനുഭവപ്പെടാനുള്ള കാരണം അല്ലാഹു ചൂണ്ടി ക്കാട്ടുന്നു: 'കച്ചവടം പലിശപോലെത്തന്നെയാണ് എന്ന്, അവർ പറഞ്ഞത് നിമിത്തമാ ണത്'. മുതൽ മുടക്കി ആദായം എടുക്കലാണ് പലിശ. അത് കുറ്റമാണെങ്കിൽ കച്ചവ ടവും കുറ്റകരമാകേണ്ടതല്ലേ, അതും ആദായമെടുക്കൽ തന്നെയാണല്ലോ. എന്നിരിക്കെ പലിശ വാങ്ങൽ തെറ്റായതും, കച്ചവടം ചെയ്യൽ തെറ്റില്ലാത്തതുമാകുന്നതെങ്ങനെ?! എന്നൊക്കെയാണ് അവർ പറഞ്ഞതിന്റെ താൽപര്യം. ഇത് പഴയ കാലത്തെ അപരി ഷ്കൃതരായിരുന്ന ആ അറബികളിൽ നിന്ന് മാത്രം ഉയർന്ന ഒരു പഴഞ്ചൻ ന്യായമല്ല. എല്ലാ നിലക്കും പരിഷ്കൃതവും പുരോഗമിച്ചവരുമെന്ന് കരുതപ്പെടുന്ന ഇന്നത്തെ ചില മഹാരഥൻമാരിൽനിന്നുപോലും കേൾക്കാവുന്ന ഒരു ന്യായവാദമാണിത്. പലിശവാങ്ങി തിന്നുകയെന്ന അക്രമത്തിന് പുറമെ, ആ അക്രമത്തെ ന്യായീകരിക്കുവാൻ വേണ്ടിയുള്ള മറ്റൊരു അക്രമവുമാണിത്. എന്നാൽ, ഇതിന് അല്ലാഹു നൽകുന്ന മറുപടി നോക്കുക: أَحَلَّ ٱللَّهُ ٱلْبَيْعَ وَحَرَّمَ ٱلرِّبَوٰا (അല്ലാഹു കച്ചവടത്തെ അനുവദനീയമാക്കിയിരിക്കുന്നു. പലി ശയെ അവൻ നിഷിദ്ധമാക്കുകയും ചെയ്തിരിക്കുന്നു.) കച്ചവട ഇടപാടും, പലിശ ഇട പാടും തമ്മിലുള്ള വ്യത്യാസമോ, ഒന്ന് അനുവദനീയവും മറ്റേത് നിഷിദ്ധവും ആക്കു വാനുള്ള കാരണമെന്താണെന്നോ അല്ലാഹു ഈ മറുപടിയിൽ സ്പർശിച്ചിട്ടില്ല. അതിന്റെ ആവശ്യവുമില്ല. സാധാരണക്കാർ മുതൽ സാമ്പത്തിക ശാസ്ത്ര വിദഗ്ദ്ധൻമാർവരെ യുള്ള എല്ലാവർക്കും– പലിശപ്രിയൻമാരും അവരുടെ സഹകാരികളുമല്ലാത്ത ഏവർക്കും –അൽപം ആലോചിച്ചാൽ മനസ്സിലാക്കാവുന്നതാണ് രണ്ടും തമ്മിലുള്ള വ്യത്യാസം. അതിനെക്കാളെല്ലാം ഗൗരവമേറിയ ഒരു തത്വമാണ് ഈ വാക്യത്തിൽ ചൂണ്ടിക്കാട്ടിയിരി ക്കുന്നത്.

അതായത്:– മനുഷ്യനടക്കമുള്ള സകല വസ്തുക്കളുടെയും സ്രഷ്ടാവും, പരിപാല കനും, രക്ഷാധികാരിയുമാണ് അല്ലാഹു. എല്ലാം അവന്റെ അടിമയും ഉടമയിലും. മനു ഷ്യന്റെ വ്യക്തിപരവും, സാമൂഹ്യവും, നാഗരീകവുമായ എല്ലാവിധ നന്മക്കും പുരോഗ തിക്കും വേണ്ടത് എന്തൊക്കെയാണ്, ഏതൊക്കെയാണ് എന്ന് മനുഷ്യനെക്കാൾ അറി യുന്നവനും അവൻ തന്നെ. എന്നിരിക്കെ, നിയമനിർമാണത്തിന്റെ സാക്ഷാൽ അധികാ രവും അർഹതയും അവന് മാത്രമാണുള്ളത്. അതനുസരിക്കാൻ മനുഷ്യൻ ബാധ്യസ്ഥ നുമാകുന്നു. അതിലേ അവന് യഥാർത്ഥത്തിൽ രക്ഷയുമുള്ളൂ. അതുകൊണ്ട് ഏതൊരു കാര്യത്തിലും അല്ലാഹു അത് അനുവദിച്ചിട്ടുണ്ടോ, നിരോധിച്ചിട്ടുണ്ടോ എന്ന് അന്വേ ഷിച്ച് അതിനെ പിൻപറ്റുകയത്രെ മനുഷ്യന്റെ കടമ. അവന്റെ നിയമങ്ങളിലടങ്ങിയ യുക്തി തത്വങ്ങളെ മനസ്സിലാക്കുന്നതും ആരായുന്നതും നല്ലതുതന്നെ. പക്ഷേ, അത് ബോധ്യ പ്പെട്ടെങ്കിലേ ആ നിയമങ്ങൾ അനുസരിക്കൂ എന്നുവെക്കുവാൻ മനുഷ്യന് പാടില്ല. അതിൽ കുതർക്കവും ന്യായവാദവും നടത്തുവാൻ അവന് അർഹതയുമില്ല. എന്നൊക്കെയാണ്

ആ വാക്യത്തിലടങ്ങിയ സൂചനകൾ.

അല്ലാഹു തുടരുന്നു: 'ആകയാൽ, ഏതൊരുവന് തന്റെ രക്ഷിതാവിങ്കൽ നിന്നുള്ള സദുപദേശം വന്നിട്ട് അവൻ അതിൽ നിന്ന് വിരമിച്ചാൽ, മുമ്പ് കഴിഞ്ഞുപോയത് അവ നുണ്ടായിരിക്കും.' അതായത്, പലിശ ഏർപ്പാട് ഇത്രയും കടുത്ത പാപമാണെന്നും, അത് അല്ലാഹു നിഷിദ്ധമാക്കിയിട്ടുണ്ടെന്നും, അതുകൊണ്ട് അത് വർജ്ജിക്കേണ്ടതാണെന്നും വിവരം കിട്ടിയ ഉടനെ അതിൽ നിന്ന് വല്ലവരും വിരമിച്ചു നിലവിലുള്ള ഇടപാട് തുടരാ തെയും പുതിയ ഇടപാട് നടത്താതെയിരുന്നാൽ, മുമ്പ് പലിശയായി വസൂൽ ചെയ്തി രുന്ന സംഖ്യയൊന്നും തിരിച്ചു കൊടുക്കേണ്ടതുമില്ല എന്ന് താൽപര്യം. എന്നാൽ അവൻ വിരമിച്ചു കഴിഞ്ഞുവെങ്കിലും അതിൽ അവന്റെ മാനസികസ്ഥിതിയെന്താണ്? ശുദ്ധമന സ്സോടും അനുസരണ ബുദ്ധിയോടും കൂടിയാണോ വിരമിച്ചത്? അതല്ല, പ്രതിഷേധ ത്തോടും വെറുപ്പോടും കൂടിയാണോ? തന്റെ ഇടപാടുകാരെ അവൻ എത്ര കണ്ട് ബുദ്ധി മുട്ടിച്ചിട്ടുണ്ട്? എന്നിത്യാദി കാര്യങ്ങളൊന്നും ഇപ്പോൾ ചുഴിഞ്ഞന്വേഷിക്കേണ്ടതില്ല. അതെല്ലാം അല്ലാഹു പരിശോധിച്ചു വേണ്ടതു ചെയ്തുകൊള്ളും എന്നൊക്കെയാണ് وَأَمْرُهُۥٓ إِلَى ٱللَّهِ (അവന്റെ കാര്യം അല്ലാഹുവിങ്കലേക്കാണ്) എന്ന വാക്യത്തിന്റെ സാരം. സയ്യിദുറശീദ്രിദാ (റ) ചൂണ്ടിക്കാട്ടിയതുപോലെ, പലിശ നിഷിദ്ധമാക്കിക്കൊണ്ടുള്ള കൽപനയെ കുറിച്ച് അറിയുന്നതിന്റെ മുമ്പ് വാങ്ങി ഉപയോഗിച്ച പലിശ മടക്കിക്കൊടു ക്കൽ നിർബന്ധമില്ലെങ്കിലും കൂടുതൽ നല്ലത് മടക്കിക്കൊടുക്കലാണെന്നത്രെ അല്ലാഹു പറഞ്ഞ വാക്കുകളിൽ നിന്ന് മനസ്സിലാകുന്നത്. എനി വല്ലവരും ഈ ഉപദേശം വിലവെ ക്കാതെ പിന്നെയും പഴയപടി തുടരുകയോ, പുതിയ പലിശ ഇടപാട് നടത്തുകയോ ചെയ്തുവെങ്കിലോ? അല്ലാഹു പറയുന്നു: وَمَنْ عَادَ فَأُو۟لَٰٓئِكَ أَصْحَٰبُ ٱلنَّارِ ..... (വല്ലവരും ആവർത്തിക്കുന്ന പക്ഷം, അക്കൂട്ടർ നരകത്തിന്റെ ആൾക്കാരാകുന്നു. അവരതിൽ സ്ഥിര വാസികളുമായിരിക്കും). പലിശ ഏർപ്പാട് എത്രമേൽ ഗൗരവപ്പെട്ട അപരാധമായിട്ടാണ് അല്ലാഹു കണക്കാക്കിയിരിക്കുന്നതെന്ന് ഈ താക്കീതിൽ നിന്ന് മനസ്സിലാക്കാവുന്ന താകുന്നു. പലിശ ഇടപാട് നടത്തുക മാത്രമല്ല; അതിനെ ന്യായീകരിക്കുകയും അതി നായി അല്ലാഹുവിന്റെയും റസൂലിന്റെയും വാക്യങ്ങളെ ദുർവ്യാഖ്യാനം ചെയ്യുകകൂടി ചെയ്യുന്നവർ ഈ താക്കീത് പ്രത്യേകം ഓർമിച്ചിരിക്കേണ്ടതുണ്ട്.

പലിശ ഇസ്ലാമിൽ കർശനമായി വിരോധിക്കപ്പെട്ടിട്ടുള്ള ഒരു മഹാപാപമാണെന്ന് പ്രസിദ്ധമാണെങ്കിലും– ഇബ്നുകഥീർ (റ) സൂചിപ്പിച്ചതുപോലെ– വിശദാംശങ്ങളിൽ പല ആശയക്കുഴപ്പങ്ങളും അഭിപ്രായവ്യത്യാസങ്ങളുമുള്ള ഒരു വിഷയമാണത്. ഇന്നത്തെ സാമ്പത്തിക തത്വശാസ്ത്രങ്ങളും ഭരണവ്യവസ്ഥകളും അവയെ കൂടുതൽ സങ്കീർണ മാക്കിക്കൊണ്ടുമിരിക്കുന്നു.. അബൂഹുറയ്റഃ (റ)യിൽ നിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു ഹദീഥ് ഇവിടെ പ്രസ്താവ്യമത്രെ. അതിങ്ങനെയാണ്: 'ജനങ്ങൾ പലിശ തിന്നുന്ന ഒരു കാലം അവരിൽ വരും.' എന്ന് നബി ﷺ പറഞ്ഞു. അപ്പോൾ ചോദിക്കപ്പെട്ടു: 'എല്ലാ മനുഷ്യരുമോ?' തിരുമേനി പറഞ്ഞു: 'അതിൽ നിന്ന് തിന്നിട്ടില്ലാത്തവർക്ക് അതിന്റെ പൊടിപടലത്തിൽ നിന്നും ബാധിക്കുന്നതാണ്.' (അ; ദാ; ന; ജ) അതുകൊണ്ട് കഴിയു ന്നതും പലിശ ഇടപാടുകളിൽ നിന്നും, അതിന്റെ പൊടിപടലങ്ങളിൽ നിന്നും സ്വന്തം ദേഹങ്ങളെ കാത്തുരക്ഷിക്കുവാൻ ഓരോ സത്യവിശ്വാസിയും ജാഗരൂകരായിരിക്കേണ്ട തുണ്ട്. പലിശയുടെ നേരിയ ചുവയെങ്കിലും ഉണ്ടാകാവുന്ന ഇടപാടുകളിൽ നിന്ന് ഒഴി ഞ്ഞുമാറുകയും, അത്തരം ഇടപാടുകളെ ശുദ്ധമായ ഇടപാടുകളാക്കി ന്യായീകരിക്കു വാൻ ശ്രമിക്കാതിരിക്കുകയുമാണ് അതിനുള്ള പോംവഴി. താഴെ കാണുന്നതുപോലെ യുള്ള ഹദീഥുകൾ ഇതിന് മാർഗദർശകങ്ങളായിരിക്കുന്നതാണ്:–

(1) ഞാൻ നബിﷺയിൽ നിന്ന് ഇങ്ങനെ പഠിച്ചിരിക്കുന്നുവെന്ന് പറഞ്ഞുകൊണ്ട് ഹസ്നുബ്നുഅലി (റ) ഉദ്ധരിക്കുന്നു: 'നിനക്ക് ആശയക്കുഴപ്പമുണ്ടാക്കുന്നതിനെ വിട്ടു ആശയക്കുഴപ്പമുണ്ടാക്കാത്തതിലേക്ക് തിരിയുക. കാരണം, സത്യം മനസ്സമാധാനവും അസത്യം ആശയക്കുഴപ്പവുമായിരിക്കും' (അ; തി; ന.)

(2) വാബിസ്വഃ (റ)യോട് നബിﷺ ഒരിക്കൽ ചോദിച്ചു: 'താൻ പുണ്യത്തെയും പാപത്തെയുംപറ്റി ചോദിക്കുവാൻ വന്നിരിക്കുകയാണോ?' അദ്ദേഹം 'അതെ' എന്ന് ഉത്തരം പറഞ്ഞു. അപ്പോൾ തിരുമേനി വിരലുകൾ കൂട്ടിപിടിച്ചു അദ്ദേഹത്തിന്റെ നെഞ്ചിൽ കൊട്ടിക്കൊണ്ട്: 'തന്റെ മനസ്സിനോട് വിധി തേടിക്കൊള്ളുക' എന്ന് മൂന്ന് പ്രാവശ്യം പറഞ്ഞു. പിന്നീട് പറഞ്ഞു: 'പുണ്യം എന്നാൽ ഏതൊന്നിന്റെ നേരെ മനസ്സിന് സമാധാനവും, ഹൃദയത്തിന് ശാന്തതയും ഉണ്ടായിത്തീരുന്നുവോ അതാണ്. പാപം എന്നാൽ, ജനങ്ങൾ (എന്ത്) വിധി പറഞ്ഞാലും ശരി, മനസ്സിൽ കെട്ടിപ്പിണവുണ്ടാക്കുന്നതും, നെഞ്ചിൽ ആശങ്ക ഉളവാക്കുന്നതുമായിരിക്കും.' (അ; ദാരിമി.)

(3) നബി ﷺ പറഞ്ഞതായി ജാബിർ (റ) ഉദ്ധരിക്കുന്നു: 'ഹറാമിൽനിന്ന് ഉൽഭവിച്ചുണ്ടായ മാംസം സ്വർഗത്തിൽ കടക്കുകയില്ല. ഹറാമിൽ നിന്ന് ഉത്ഭവിച്ചുണ്ടായ മാംസത്തിന് കൂടുതൽ അർഹമായിട്ടുള്ളത് നരകമാകുന്നു.' (അ; ദാ; ബ.)

(4) നബിﷺ പറഞ്ഞതായി ഇബ്നു മസ്ഊദ് (റ) ഉദ്ധരിക്കുന്നു: 'ഏതൊരടിയാനും ഹറാമിന്റെ ധനം സമ്പാദിച്ചു അതിൽ നിന്ന് ധർമം ചെയ്യുന്നതായാൽ അവനിൽ നിന്ന് അത് സ്വീകരിക്കപ്പെടുകയില്ല; അതിൽ നിന്ന് ചിലവഴിച്ചാൽ അതിൽ ബർക്കത്ത് (അഭിവൃദ്ധി) നൽകപ്പെടുന്നതുമല്ല: അത് ബാക്കിവെച്ചു (മരണപ്പെട്ടു) പോയാൽ അതവന് നരകത്തിലേക്കുള്ള യാത്രാസാമഗ്രിയാകാതിരിക്കുകയുമില്ല.' (അ; ശറഹുസ്സുന്നഃ) അല്ലാഹു നമ്മെയെല്ലാം അവന്റെ വിധിവിലക്കുകൾ സൂക്ഷിച്ചു ജീവിക്കുന്ന സജ്ജനങ്ങളിൽ ഉൾപ്പെടുത്തട്ടെ. ആമീൻ.

يَمۡحَقُ ٱللَّهُ ٱلرِّبَوٰاْ وَيُرۡبِي ٱلصَّدَقَٰتِۗ وَٱللَّهُ لَا يُحِبُّ كُلَّ كَفَّارٍ أَثِيمٍ ﴿٢٧٦﴾

**﴾276﴿ പലിശയെ അല്ലാഹു തുടച്ചുനീക്കുന്നു; ദാനധർമങ്ങളെ അവൻ വളർത്തുകയും ചെയ്യുന്നു. അല്ലാഹു വാകട്ടെ, മഹാ പാപിയായ നന്ദികെട്ട (അഥവാ അവിശ്വാസിയായ) എല്ലാവരെയും [ഒരാളെയും] ഇഷ്ടപ്പെടുന്നതുമല്ല.**

---

﴾276﴿ يَمۡحَقُ തുടച്ചുനീക്കും, മായിക്കും, അഭിവൃദ്ധിയില്ലാതാക്കും اللَّهُ അല്ലാഹു الرِّبَوا പലിശയെ وَيُرۡبِي അവൻ വളർത്തുക (അഭിവൃദ്ധിപ്പെടുത്തുക)യും ചെയ്യും الصَّدَقَاتِ ദാനധർമങ്ങളെ وَاللَّهُ അല്ലാഹു لايُحِبُّ ഇഷ്ടപ്പെടുക (സ്നേഹിക്കുക)യില്ല كُلَّ كَفَّارٍ എല്ലാ (ഓരോ) നന്ദികെട്ടവരെയും, അവിശ്വാസക്കാരനെയും أَثِيمٍ (മഹാ-കടുത്ത) പാപിയായ

---

ദാനധർമങ്ങളെ സംബന്ധിച്ച പ്രസ്താവനകളെ തുടർന്നുകൊണ്ടാണല്ലോ കഴിഞ്ഞ വചനത്തിൽ പലിശയെക്കുറിച്ച് പ്രസ്താവിച്ചത്. ഈ വചനത്തിൽ രണ്ടിന്റെയും അന

ന്തരഫലങ്ങൾ തമ്മിലുള്ള വൈരുദ്ധ്യം അല്ലാഹു ചൂണ്ടിക്കാട്ടുന്നു. പലിശയെ തുടച്ചുനീക്കുകയും, ദാനധർമങ്ങളെ വളർത്തുകയും ചെയ്യുമെന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം പലിശക്കാരുടെ ധനമെല്ലാം നശിച്ചുപോകുമെന്നും, ധർമം ചെയ്യുന്നവരുടെ ധനം വർദ്ധിച്ചുകൊണ്ടേ ഇരിക്കുമെന്നുമല്ല. ചിലപ്പോൾ അങ്ങനെ സംഭവിക്കാറുണ്ടെങ്കിലും മറിച്ചും സംഭവിക്കാറുണ്ടെന്നുള്ളത് നിഷേധിക്കുവാൻ നിവൃത്തിയില്ല. സുഖത്തോടും സംതൃപ്തിയോടുംകൂടി ജീവിക്കുക, സമൂഹമദ്ധ്യെ മാന്യതയും അന്തസ്സും ഉണ്ടായിത്തീരുക, ജനങ്ങളുടെ സ്നേഹാദരവുകൾ ലഭിക്കുക മുതലായ കാര്യങ്ങളാണല്ലോ ധനം മൂലം ഇഹത്തിൽ ലഭിക്കുവാനുള്ള നേട്ടങ്ങൾ. പലിശക്കാരെ സംബന്ധിച്ചിടത്തോളം ഇത്തരം കാര്യങ്ങളൊന്നും അവർക്ക് ലഭിക്കുവാനില്ല. ധനം വർദ്ധിക്കും തോറും അവർക്ക് പിശുക്കും ആർത്തിയും സമാധാനക്കുറവും വർദ്ധിക്കുകയാണ് ചെയ്യുക. അതോടുകൂടി, ജനങ്ങളുടെ വെറുപ്പും ശത്രുതയും വർദ്ധിച്ചുകൊണ്ടുമിരിക്കും. പരലോകത്തിലാകട്ടെ, ആ ധനം കൊണ്ട് യാതൊരു ഉപകാരവും അവർക്കില്ല. വേണ്ടപ്പെട്ട വിഷയത്തിൽ തന്നെ ചിലവഴിച്ചാലും- അത് ഹറാമായ സമ്പാദ്യമായത് കൊണ്ട്- അത് മൂലം അവർക്ക് പുണ്യം ലഭിക്കുവാനില്ല.  ഹറാമായ ധനം ഉപയോഗിച്ചു നടത്തപ്പെടുന്ന കാര്യങ്ങൾ അവർക്ക് ദോഷകരമായി പരിണമിക്കുകയും ചെയ്യുന്നതാണ്. ധർമിഷ്ഠനെ സംബന്ധിച്ചിടത്തോളം, അവൻ ചെയ്യുന്ന എല്ലാ ചിലവുകൾക്കും അല്ലാഹുവിങ്കൽ നിന്ന് വമ്പിച്ച പ്രതിഫലം ലഭിക്കുകയും അവന്റെ ധർമങ്ങൾ അല്ലാഹു വളർത്തി വലുതാക്കുകയും ചെയ്യും. ധനം കുറഞ്ഞുപോയാലും ഉള്ളതിൽ അവന് സംതൃപ്തിയും മനസ്സമാധാനവും ഉണ്ടായിരിക്കും. ജനങ്ങൾക്ക് അവനോട് സ്നേഹവും അനുഭാവവും വർദ്ധിച്ചുകൊണ്ടുമിരിക്കും. കൂടാതെ, പലിശയെയും ദാനധർമങ്ങളെയും സംബന്ധിച്ച് മുമ്പ് കഴിഞ്ഞുപോയ വചനങ്ങളിൽ നിന്നും, മേലുദ്ധരിച്ച ഹദീഥുകളിൽ നിന്നും, വേറെയും ചില വസ്തുതകൾ മനസ്സിലാക്കുവാൻ കഴിയുന്നതാണ്.

ഇബ്നുമസ്ഊദ് (റ)ൽ നിന്ന് ഉദ്ധരിക്കപ്പെട്ട ഒരു നബി വചനത്തിൽ ഇങ്ങനെ വന്നിരിക്കുന്നു: പലിശ- അത് അധികമുണ്ടായാലും ശരി- അതിന്റെ പര്യവസാനം കുറവിലേക്കായിരിക്കും.' (അ; ജ) ശുദ്ധമായ സമ്പാദ്യത്തിൽ നിന്ന് ഒരു കാരക്കസമാനം വല്ലവരും ധർമം ചെയ്താൽ, അതിനെ നിങ്ങളിലൊരാൾ തന്റെ കുതിരക്കുട്ടിയെ ലാളിച്ചു വളർത്തുന്നതുപോലെ അല്ലാഹു അവന് വേണ്ടി അതിനെ വളർത്തി മലപോലെ വലുതാക്കുമെന്ന് ബുഖാരിയും, മുസ്‌ലിമും (റ) രേഖപ്പെടുത്തിയ ഹദീഥ് ഇതിനുമുമ്പ് നാം കാണുകയുണ്ടായി. അല്ലാഹു പറയുന്നു: 'പറയുക: ദുഷിച്ചതും നല്ലതും സമമാകുകയില്ല- ദുഷിച്ചതിന്റെ ആധിക്യം നിന്നെ അത്ഭുതപ്പെടുത്തിയാലും ശരി' (മാഇദഃ : 163) 'ആരെങ്കിലും ഒരു നല്ല കാര്യം ചെയ്തുവെച്ചാൽ അതിൽ അവന് നാം നന്മ വർദ്ധിപ്പിച്ചു കൊടുക്കുന്നതാണ്.' (ശൂറാ: 23)

'മഹാപാപിയായ നന്ദികെട്ട ഒരാളെയും അല്ലാഹു ഇഷ്ടപ്പെടുകയില്ല.' എന്ന വാക്യം വളരെ ഗൗരവസ്വരത്തിലുള്ള ഒരു വാക്യമാകുന്നു. ഒരു പൊതുതത്വമെന്ന നിലക്കാണ് ആ വാക്യം നിലകൊള്ളുന്നത്. എന്നാലും പലിശക്കാരെപ്പറ്റി അതിൽ പ്രത്യേകം ഉദ്ദേശിക്കപ്പെട്ടിട്ടുണ്ടെന്ന് സന്ദർഭംകൊണ്ട് വ്യക്തമാണ്. അല്ലാഹു തനിക്ക് അനുവദിച്ചുകൊടുത്ത ഹലാലായ ധനവും സമ്പാദ്യവുംകൊണ്ട് മതിയാക്കാതെ, ദുഷിച്ച മാർഗത്തിലൂടെ അന്യന്റെ ധനം ചൂഷണം ചെയ്യുന്നവനാണല്ലോ പലിശക്കാരൻ. അപ്പോൾ, അവൻ നന്ദികെട്ടവനും മഹാപാപിയുമാണെന്ന് പറയേണ്ടതില്ല. അവനെ അല്ലാഹു ഇഷ്ടപ്പെടുകയില്ലെന്ന് പറഞ്ഞതിന്റെ താൽപര്യം അവനോട് അല്ലാഹുവിന് അനിഷ്ടവും വെറുപ്പുമാ

ണുള്ളതെന്നും, അവന്റെ പക്കൽ നിന്ന് വല്ല സഹായമോ രക്ഷയോ അവന് കിട്ടുകയി ല്ലെന്നുമാകുന്നു. ഇതിൽപരം കഷ്ടവും നഷ്ടവും മറ്റെന്താണുള്ളത്?! അല്ലാഹു നമ്മെ കാക്കട്ടെ. ആമീൻ. അല്ലാഹുവിന്റെ ഇഷ്ടത്തിന് പാത്രമായിത്തീരുന്നവരും, അവനോട് നന്ദിയുള്ളവരും എങ്ങനെയുള്ളവരായിക്കുമെന്ന് അടുത്ത വചനത്തിൽ ചൂണ്ടിക്കാട്ടുന്നു:-

إِنَّ ٱلَّذِينَ ءَامَنُواْ وَعَمِلُواْ ٱلصَّٰلِحَٰتِ وَأَقَامُواْ ٱلصَّلَوٰةَ وَءَاتَوُاْ ٱلزَّكَوٰةَ لَهُمْ أَجْرُهُمْ عِندَ رَبِّهِمْ وَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٢٧٧﴾

**﴾277﴿ നിശ്ചയമായും, വിശ്വസിക്കു കയും, സൽക്കർമങ്ങൾ പ്രവർത്തിക്കു കയും, നമസ്കാരം നിലനിറുത്തു കയും, സകാത്ത് കൊടുക്കുകയും ചെയ്തവർ, അവർക്ക് തങ്ങളുടെ റബ്ബിന്റെ അടുക്കൽ തങ്ങളുടെ പ്രതി ഫലം ഉണ്ടായിരിക്കും; അവരുടെ മേൽ യാതൊരു ഭയവുമില്ല; അവർ വ്യസനപ്പെടുകയുമില്ല.**

﴾277﴿ إِنَّ الَّذِينَ آمَنُوا നിശ്ചയമായും വിശ്വസിച്ചവർ وَعَمِلُوا അവർ പ്രവർത്തിക്കു കയും ചെയ്തു الصَّالِحَاتِ സൽക്കർമങ്ങളെ وَأَقَامُوا അവർ നിലനിറുത്തുകയും ചെയ്തു الصَّلَاةَ നമസ്കാരം وَآتَوُا الزَّكَاةَ അവർ സക്കാത്ത് കൊടുക്കുകയും ചെയ്തു لَهُمْ أَجْرُهُمْ അവർക്ക് അവരുടെ പ്രതിഫലം ഉണ്ട് عِندَ رَبِّهِمْ അവരുടെ റബ്ബിന്റെ അടുക്കൽ وَلَا خَوْفٌ ഒരു ഭയവുമില്ല عَلَيْهِمْ അവരുടെ മേൽ وَلَا هُمْ അവർ ഇല്ലതാനും يَحْزَنُونَ അവർ വ്യസനപ്പെടുക

പലിശ നിരോധത്തെ തുടർന്ന് സത്യവിശ്വാസികൾ അറിഞ്ഞിരിക്കേണ്ടുന്ന ചില കാര്യ ങ്ങൾ അല്ലാഹു അറിയിക്കുന്നു:-

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ ٱتَّقُواْ ٱللَّهَ وَذَرُواْ مَا بَقِيَ مِنَ ٱلرِّبَوٰٓاْ إِن كُنتُم مُّؤْمِنِينَ ﴿٢٧٨﴾

**﴾278﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കു വിൻ; പലിശയിൽനിന്നും (ഈടാക്കു വാൻ) ബാക്കിയുള്ളതിനെ നിങ്ങൾ വിട്ടുകളയുകയും ചെയ്യുവിൻ; നിങ്ങൾ സത്യവിശ്വാസികളാണെ ങ്കിൽ,**

فَإِن لَّمْ تَفْعَلُواْ فَأْذَنُواْ بِحَرْبٍ مِّنَ ٱللَّهِ وَرَسُولِهِۦ

**﴾279﴿ എനി, നിങ്ങൾ (അങ്ങനെ) ചെയ്തില്ലെങ്കിൽ, അല്ലാഹുവിങ്കൽ നിന്നും, അവന്റെ റസൂലിൽ നിന്നു മുള്ള ഒരു (ഭയങ്കര) യുദ്ധത്തെപ്പറ്റി നിങ്ങൾ അറിഞ്ഞിരിക്കുവിൻ!**

وَإِن تُبۡتُمۡ فَلَكُمۡ رُءُوسُ أَمۡوَٰلِكُمۡ لَا تَظۡلِمُونَ وَلَا تُظۡلَمُونَ ﴿٢٧٩﴾

**നിങ്ങൾ പശ്ചാത്തപിച്ചുവെങ്കിലോ, നിങ്ങളുടെ മൂലധനങ്ങൾ നിങ്ങൾക്കുണ്ടായിരിക്കും; നിങ്ങൾ അക്രമം ചെയ്കയുമില്ല, നിങ്ങളോട് അക്രമം ചെയ്യപ്പെടുകയുമില്ല (എന്ന നിലക്ക്).**

وَإِن كَانَ ذُو عُسۡرَةٖ فَنَظِرَةٌ إِلَىٰ مَيۡسَرَةٖۚ

**《280》 വല്ല ഞെരുക്കക്കാരനും ഉണ്ടായെങ്കിൽ, ഒരു സൗകര്യം (ഉണ്ടാകുന്നത്) വരെ കാത്തിരിക്കലാണ് (വേണ്ടത്).**

وَأَن تَصَدَّقُواْ خَيۡرٞ لَّكُمۡۖ إِن كُنتُمۡ تَعۡلَمُونَ ﴿٢٨٠﴾

**നിങ്ങൾ ധർമമാ(ക്കി വിട്ടുകൊടു)ക്കലാവട്ടെ, നിങ്ങൾക്ക് ഉത്തമവുമാകുന്നു; നിങ്ങൾക്ക് അറിയാവുന്നതാണെങ്കിൽ!**

وَٱتَّقُواْ يَوۡمٗا تُرۡجَعُونَ فِيهِ إِلَى ٱللَّهِۖ ثُمَّ تُوَفَّىٰ كُلُّ نَفۡسٖ مَّا كَسَبَتۡ وَهُمۡ لَا يُظۡلَمُونَ ﴿٢٨١﴾

**《281》 നിങ്ങൾ അല്ലാഹുവിങ്കലേക്ക് മടക്കപ്പെടുന്നതായ ദിവസത്തെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ. പിന്നെ, എല്ലാ (ഓരോ) ദേഹത്തിനും അത് സമ്പാദിച്ചുണ്ടാക്കിയത് [അതിന്റെ പ്രതിഫലം] നിറവേറ്റിക്കൊടുക്കപ്പെടുന്നതാണ്. അവരാകട്ടെ, അക്രമം ചെയ്യപ്പെടുകയില്ലതാനും.**

---

《278》 يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ اتَّقُوااللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَذَرُوا നിങ്ങൾ വിട്ടുകളയുകയും ചെയ്യുവിൻ مَابَقِيَ ബാക്കിയായത് مِنَ الرِّبوا പലിശയിൽ നിന്ന് إِنْ كُنتُمْ നിങ്ങളാകുന്നുവെങ്കിൽ مُؤْمِنِينَ സത്യവിശ്വാസികൾ 《279》 فَإِنْ لَمْ تَفْعَلُوا എനി നിങ്ങൾ ചെയ്തില്ലെങ്കിൽ فَأْذَنُوا എന്നാൽ നിങ്ങൾ അറിഞ്ഞുകൊള്ളുക, കേട്ടറിയുക بِحَرْبٍ ഒരു യുദ്ധത്തെ (പോരാട്ടത്തെ)പ്പറ്റി مِنَ اللَّهِ അല്ലാഹുവിൽ നിന്ന് وَرَسُولِهِ അവന്റെ റസൂലിൽ നിന്നും وَإِنْ تُبْتُمْ നിങ്ങൾ പശ്ചാത്തപിച്ചുവെങ്കിൽ فَلَكُمْ എന്നാൽ നിങ്ങൾക്കുണ്ട് رُءُوسُ أَمْوَالِكُمْ നിങ്ങളുടെ സ്വത്തുക്കളുടെ മൂലധനം, അസ്സൽ മുതൽ لَا تَظْلِمُونَ നിങ്ങൾ അക്രമിക്കുകയില്ല (അക്രമിച്ചുകൂടാ) وَلَا تُظْلَمُونَ നിങ്ങൾ അക്രമിക്കപ്പെടുകയുമില്ല (അക്രമിക്കപ്പെട്ടുകൂടാ) 《280》 وَإِنْ كَانَ ഉണ്ടായെങ്കിൽ ذُوعُسْرَةٍ വല്ല ഞെരുക്കക്കാരനും فَنَظِرَةٌ എന്നാൽ നോക്കൽ (കാത്തിരിക്കൽ) إِلَى مَيْسَرَةٍ ഒരു സൗകര്യം (സാധ്യത- എളുപ്പം) വരെ وَأَنْ تَصَدَّقُوا നിങ്ങൾ ധർമമാക്കൽ (വിട്ടുകൊടുക്കൽ) خَيْرٌ لَكُمْ നിങ്ങൾക്ക് ഉത്തമമാകുന്നു

إِنْ كُنْتُمْ നിങ്ങൾ ആകുന്നുവെങ്കിൽ تَعْلَمُونَ നിങ്ങൾ അറിയും ﴾281﴿ وَاتَّقُوا നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ يَوْمًا ഒരു ദിവസത്തെ تُرْجَعُونَ فِيهِ അതിൽ നിങ്ങൾ മടക്കപ്പെടും إِلَى اللَّهِ അല്ലാഹുവിങ്കലേക്ക് ثُمَّ تُوَفَّى പിന്നെ നിറവേറ്റപ്പെടും, പൂർത്തിയായി കൊടുക്കപ്പെടും كُلُّ نَفْسٍ എല്ലാ ദേഹത്തിനും, ആത്മാവിനും مَا كَسَبَتْ അത് സമ്പാദിച്ചത് وَهُمْ അവരാകട്ടെ, അവർ لَا يُظْلَمُونَ അക്രമം (അനീതി) ചെയ്യപ്പെടുകയില്ല.

1-ാമത്തെ വചനത്തിൽ, ആദ്യമായി അല്ലാഹുവിന്റെ വിധിവിലക്കുകൾ പാലിച്ചുകൊണ്ട് അവനെ സൂക്ഷിക്കണമെന്ന് മൊത്തത്തിൽ ഉണർത്തിയിരിക്കുന്നു. പിന്നീട്, നിങ്ങൾ മുമ്പ് നടത്തിയിട്ടുള്ള പലിശ ഇടപാടുകളിൽ നിശ്ചയപ്രകാരം പിരിഞ്ഞുകിട്ടുവാൻ ബാക്കിയുള്ളതൊന്നും മേലിൽ വസൂലാക്കരുതെന്നും, അത് അപ്പടി ഉപേക്ഷിക്കുകതന്നെ വേണമെന്നും കൽപിക്കുന്നു. സത്യവിശ്വാസിയാണെന്ന് വാദിക്കുന്ന ഒരാൾക്കും ഈ കൽപന അനുസരിക്കാതിരിക്കുവാൻ നിവൃത്തിയില്ല എന്നത്രെ 'നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ' എന്നവാക്കിന്റെ താൽപര്യം.

സൈദ്ബ്നു അസ്‌ലം, ഇബ്നുജുറയ്ജ്, മുക്വാത്തിൽ, സുദ്ദീ (റ) എന്നിവരിൽ നിന്ന് വന്നിട്ടുള്ള ചില രിവായത്തുകൾ കാണിക്കുന്നത് ഈ വചനം മക്കാ വിജയം ഉണ്ടായതിന്റെ അടുത്ത കാലത്ത് അവതരിച്ചതാണെന്നാകുന്നു. ആ രിവായത്തുകളുടെ സാരം ഇപ്രകാരമാണ്: ഥക്വീഫ് ഗോത്രത്തിൽപെട്ട ബനൂഅംറ് കുടുംബങ്ങളിൽ ചിലർക്ക് മഖ്സൂം ഗോത്രക്കാരായ മുഗീറഃ കുടുംബത്തിലെ ചില അംഗങ്ങളിൽനിന്ന് കുറച്ച് പലിശ പിരിഞ്ഞുകിട്ടുവാൻ ബാക്കിയുണ്ടായിരുന്നു. എല്ലാവരും ഇസ്‌ലാമിനെ അംഗീകരിച്ച ശേഷം, ഥക്വീഫുകാർ തങ്ങൾക്ക് കിട്ടേണ്ടുന്ന ആ സംഖ്യ ആവശ്യപ്പെട്ടു. മുഗീറഃ കുടുംബങ്ങൾ തമ്മിൽ കൂടിയാലോചന നടത്തിയ ശേഷം, ഇസ്‌ലാമിൽ വെച്ചുണ്ടാകുന്ന സമ്പാദ്യം കൊണ്ട് ഞങ്ങൾ എനി പലിശ തന്നു തീർക്കുവാൻ തയ്യാറില്ലെന്ന് അവർ മറുപടി കൊടുത്തു. ഈ വിവരം നബിﷺ മക്കായിലെ അമീറായി നിശ്ചയിച്ചിരുന്ന അത്താബ് (عتاب ابن اسيد رض.) തിരുമേനിക്ക് എഴുതി. ഈ അവസരത്തിലാണ് ഈ വചനം അവതരിച്ചത്. തിരുമേനി ഈ വചനം അറിയിച്ചുകൊണ്ട് മറുപടിയും അയച്ചു. അപ്പോൾ, ഥക്വീഫുകാർ; ഞങ്ങൾ അല്ലാഹുവിങ്കലേക്ക് ഖേദിച്ചു മടങ്ങുകയും, ബാക്കി പലിശ വിട്ടുകളയുകയും ചെയ്യുന്നുവെന്ന് പറയുകയും ചെയ്തു.

പലിശ നിഷിദ്ധമാക്കിക്കൊണ്ടുള്ള കൽപന വരുന്നതിന് മുമ്പ് വാങ്ങിപ്പറ്റിയ പലിശ സംഖ്യ തിരിച്ചു കൊടുക്കൽ നിർബന്ധമില്ലെന്ന് ഈ വചനത്തിൽ നിന്ന് വ്യക്തമാകുന്നു. ബാക്കി കിട്ടുവാനുള്ളത് ഉപേക്ഷിക്കണമെന്ന് മാത്രമാണല്ലോ അല്ലാഹു പറഞ്ഞിരിക്കുന്നത്. പലിശയായി മുമ്പ് വാങ്ങിയതൊക്കെ തിരിച്ചുകൊടുക്കുന്നത് നന്നായിരിക്കുമെങ്കിലും അത് നിർബന്ധമാക്കുന്ന പക്ഷം അതനുഷ്ഠിക്കുവാൻ പലപ്പോഴും സാധ്യമാകാതെ വന്നേക്കും. മാത്രമല്ല, അത് കൈപ്പറ്റുമ്പോൾ അതിൽ നിയമതടസ്സമൊന്നും ഉണ്ടായിരുന്നില്ലാത്ത സ്ഥിതിക്ക് അത് മടക്കിക്കൊടുക്കുവാൻ നിർബന്ധിക്കുന്നതിന് ന്യായവുമില്ലല്ലോ.

2-ാമത്തെ വചനത്തിൽ, അങ്ങനെ ചെയ്യാത്തപക്ഷം, അതിന് തയ്യാറില്ലാത്തവർക്കെതിരെ അല്ലാഹുവും റസൂലും യുദ്ധം പ്രഖ്യാപിക്കുമെന്ന് ശക്തിയായി താക്കീത് ചെയ്യുന്നു. ചെയ്തുപോയതിനെപ്പറ്റി ഖേദിച്ചു മടങ്ങിയാൽ മൂലധനം- കടംകൊടുത്ത സംഖ്യ- രക്ഷപ്പെട്ടു കിട്ടുമെന്നും അറിയിച്ചിരിക്കുന്നു. 'നിങ്ങൾ അക്രമിക്കുകയും, അക്രമിക്കപ്പെ

ടുകയും ഇല്ല' എന്ന് പറഞ്ഞതിന്റെ സാരം മൂലധനത്തെക്കാൾ അധികം വാങ്ങി അക്രമം ചെയ്യാനോ, അതിൽ നിന്ന് വല്ലതും വിട്ടുകൊടുത്തു അക്രമത്തിന് വിധേയരാകുവാനോ അനുവദിക്കുകയില്ല എന്നത്രെ. അല്ലാഹുവും റസൂലും ആരോട് യുദ്ധം പ്രഖ്യാപിക്കുന്നുവോ അവർ, പരലോകത്ത് അല്ലാഹുവിന്റെ ശാപകോപങ്ങൾക്കും ശിക്ഷക്കും വിധേയരായിരിക്കുമെന്നും, അവർ ഇസ്‌ലാമിന്റെ പ്രത്യക്ഷ ശത്രുക്കളായിരിക്കുമെന്നും വ്യക്തമാണ്.

പലിശയിൽ നിന്ന് പിൻതിരിഞ്ഞു മടങ്ങാത്തവരോട് അല്ലാഹുവും റസൂലും യുദ്ധം പ്രഖ്യാപിച്ചതിന്റെ താൽപര്യം ഒന്നിലധികം പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെട്ടുകാണാം. പ്രസ്തുത അഭിപ്രായങ്ങളുടെ ചുരുക്കം ഇതാണ്:

(1) അവർ അല്ലാഹുവിന്റെ നിയമത്തിന് വഴങ്ങാത്തവരായതുകൊണ്ട് അവർ അല്ലാഹുവിന്റെയും റസൂലിന്റെയും എതിർപക്ഷക്കാരായിത്തീരുന്നുവെന്നും, അവർ അല്ലാഹുവിന്റെ കഠിനമായ കോപത്തിന് വിധേയരായിരിക്കുമെന്നുമുള്ള ഒരു കനത്ത താക്കീതാണത്. പക്ഷേ, ആയത്തിലെ വാക്കുകൾക്ക് മുമ്പിൽ ഈ അഭിപ്രായത്തിന് പ്രസക്തി കാണുന്നില്ല.

(2) അവർക്കെതിരെ ജനരോഷം ഉണ്ടായിത്തീരുകയും, അവരുമായി സമരങ്ങളും സംഘട്ടനങ്ങളും ഉണ്ടാകുകയും ചെയ്യും. ഈ അഭിപ്രായം, കഴിഞ്ഞ വചനത്തിൽ يَمْحَقُ اللَّهُ الرِّبوا (അല്ലാഹു പലിശയെ തുടച്ചു നീക്കും) എന്ന് പറഞ്ഞതിന്റെ അർത്ഥവ്യാപ്തിയിൽ ഉൾപെടുത്താമെന്നല്ലാതെ, ഈ പ്രഖ്യാപനത്തിന്റെ ഉദ്ദേശ്യമായിരിക്കുവാൻ ന്യായം കാണുന്നില്ല. ഈ അഭിപ്രായം സ്വീകരിക്കുന്ന ചില ആധുനിക പണ്ഡിതൻമാർ, ഇക്കാലത്ത് സർവ്വത്ര കാണപ്പെടുന്ന 'മുതലാളി- തൊഴിലാളി' സംഘട്ടനങ്ങളും, ധനിക വർഗവും ദരിദ്ര വർഗവും തമ്മിൽ നടമാടുന്ന വടംവലികളും ഈ യുദ്ധപ്രഖ്യാപനത്തിന്റെ സാക്ഷാൽക്കാരമായി ചിത്രീകരിക്കാറുണ്ട്. വാസ്തവത്തിൽ പ്രസ്തുത സംഘട്ടനങ്ങളും വടംവലികളും പരിശോധിച്ചാൽ, അധിക ഭാഗവും പലിശയുമായി ബന്ധപ്പെട്ട കാര്യങ്ങൾ മാത്രമല്ല- മറ്റു പലതുമാണ്- അതിന് കാരണമെന്ന് കാണാവുന്നതാകുന്നു.

(3) പലിശ ഇടപാടിൽ നിന്ന് വിരമിച്ചു മടങ്ങുവാൻ ആവശ്യപ്പെട്ടിട്ടും അവർ മടങ്ങാത്തപക്ഷം ഭരണാധികാരി അവരോട് യുദ്ധം പ്രഖ്യാപിക്കണം. ഒറ്റൊറ്റ വ്യക്തികളാണെങ്കിൽ അവർ കൊലശിക്ഷക്കും വിധേയരായിരിക്കും. ഇതാണ് മറ്റൊരു അഭിപ്രായം. ഇസ്‌ലാമിക ഭരണം നിലവിലുള്ളിടത്തേ ഇത് നടപ്പിൽ വരുത്തുവാൻ നിവൃത്തിയുള്ളൂവെന്ന് വ്യക്തമാണ്. സക്കാത്ത് കൊടുക്കുവാൻ വിസമ്മതിച്ച ജനങ്ങളോട് അബൂബക്ർ (റ) യുദ്ധം പ്രഖ്യാപിച്ചത് ചരിത്രപ്രസിദ്ധമാണല്ലോ. കവർച്ച, കൊല മുതലായ പൊതുജനദ്രോഹങ്ങൾ നടത്തുന്നവരെയും ഇസ്‌ലാമിക ഭരണകൂടം അടിച്ചമർത്തേണ്ടതായുണ്ട്. അതുപോലെയുള്ള ഒരു നടപടിയാണിതും. ഇതത്രെ മിക്ക ക്വുർആൻ വ്യാഖ്യാതാക്കളുടെയും അഭിപ്രായം. കൂടുതൽ യുക്തവും, ആയത്തിലെ വാക്കുകളോട് കൂടുതൽ യോജിച്ചു കാണുന്നതും ഇതുതന്നെ. ഥക്വീഫ് ഗോത്രക്കാരും മഖ്സും ഗോത്രക്കാരും തമ്മിൽ നടന്നതായി മുകളിൽ ഉദ്ധരിച്ച സംഭവത്തിൽ ഥക്വീഫ് ഗോത്രം പശ്ചാത്തപിക്കുവാൻ തയ്യാറില്ലാത്ത പക്ഷം, അവരോട് യുദ്ധം നടത്തുവാൻ നബിﷺ അത്താബ് (റ)ന് എഴുതിയ കത്തിൽ അറിയിച്ചിരുന്നുവെന്നും, ഥക്വീഫ് ഗോത്രക്കാർ 'ഞങ്ങൾക്ക് അല്ലാഹുവിനോടും റസൂലിനോടും ഏറ്റുമുട്ടുവാൻ കഴിവില്ല' എന്ന് പറഞ്ഞുവെന്നും പലരും ഇവിടെ ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു. ഇസ്‌ലാമിക വാഴ്ച നിലവിലി

ല്ലാത്തപ്പോൾ മുസ്‌ലിം സമുദായം അവരുടെ നേരെ തങ്ങളുടെ പ്രതിഷേധം പ്രകടിപ്പി ക്കേണ്ടതാകുന്നു. 'നിങ്ങൾ പശ്ചാത്തപിച്ചു മടങ്ങിയാൽ നിങ്ങൾക്ക് നിങ്ങളുടെ മൂലധനം ലഭിക്കും. (وان تبتم فلكم رؤس اموالكم)' എന്ന് പറഞ്ഞതിൽ നിന്ന് അവർ സ്വയം മടങ്ങാതെ ബലം പ്രയോഗിച്ചു മടക്കേണ്ടിവരുന്ന പക്ഷം അവരുടെ മൂലധനം കൂടി അവർക്ക് നൽകേ ണ്ടതില്ലെന്ന് വരുന്നു. പല പണ്ഡിതൻമാരും അങ്ങനെ അഭിപ്രായപ്പെട്ടിട്ടുണ്ട് താനും.

3-ാമത്തെ വചനത്തിൽ, കടക്കാരന് കടം വീട്ടുവാൻ സാധിക്കാത്തവിധം ഞെരുക്കം ബാധിച്ചാൽ, അതിനുള്ള സൗകര്യം ഉണ്ടാകുന്നതുവരെ അവന് ഒഴിവുകൊടുക്കണമെന്നും, അതുവരെ അവനെ ബുദ്ധിമുട്ടിക്കരുതെന്നും കൽപിക്കുന്നു. എല്ലാ കടക്കാരെയും ബാധി ക്കുന്ന ഒരു കൽപനയാണിത്. ഓരോ മുസ്‌ലിമും പ്രത്യേകം ശ്രദ്ധപതിക്കേണ്ടുന്ന ഒരു കടമയുമാകുന്നു. കടസംഖ്യ പാടെ വിട്ടുകൊടുക്കണമെന്ന് അല്ലാഹു ശാസിക്കുന്നപ ക്ഷം, ബുദ്ധിമുട്ടുള്ളവർക്ക് കടം കൊടുത്തു സഹായിക്കുവാൻ ആരും തയ്യാറാകാതെ വരുമല്ലോ. എന്നാൽ, അത് ധർമമാക്കി വിട്ടുകൊടുക്കുന്നതാണ് നിങ്ങൾക്ക് ഏറ്റവും ഉത്ത മമെന്നും, നിങ്ങൾ കാര്യം വേണ്ടതുപോലെ മനസ്സിലാക്കുന്നുവെങ്കിൽ അതാണ് നിങ്ങൾ ചെയ്യേണ്ടതെന്നും പ്രത്യേകം ഓർമിപ്പിക്കുകയും ചെയ്തിരിക്കുന്നു. മുഴുവൻ വിട്ടുകൊ ടുക്കുന്നില്ലെങ്കിൽ അതിൽ കുറെ ഭാഗമെങ്കിലും വിട്ടുകൊടുത്താൽ അതും വളരെ നല്ല താണെന്ന് പറയേണ്ടതില്ല. കടം വീട്ടുവാൻ കഴിയാതെ ഞെരുക്കം ബാധിച്ചവർക്ക് കടം തീർക്കുവാനുള്ള അവധി നീട്ടിക്കൊടുക്കുക, സംഖ്യ വിട്ടുകൊടുക്കുക മുതലായ ഇളവു കൾ പെയ്യുന്നത് സംബന്ധിച്ച് പല ഹദീഥുകളിലും വളരെയധികം ഊന്നിപ്പറഞ്ഞിരിക്കു ന്നത് കാണാം. ഉദാഹരണത്തിന് മാത്രം ചിലത് ഉദ്ധരിക്കുന്നു:-

(1) മുഹമ്മദുബ്നുകഅ്ബ് (القرظى رضـ) ഉദ്ധരിച്ച ഒരു സംഭവത്തിന്റെ ചുരുക്കം:- അബൂ ക്വത്താദഃ (റ) അദ്ദേഹത്തിന്റെ ഒരു കടക്കാരനെ തേടിച്ചെല്ലുമ്പോൾ കടക്കാരൻ വെളി ക്കുവരാതെ ഒളിച്ചിരിക്കുകയായി. ഒരിക്കൽ അവർ തമ്മിൽ കണ്ടുമുട്ടി. ഞാൻ ഞെരുക്ക ക്കാരനാണ്, എനിക്ക് കടം തന്നു തീർക്കുവാൻ കഴിവില്ല എന്ന് അദ്ദേഹം അറിയിച്ചു. അപ്പോൾ അബൂക്വത്താദഃ (റ) ചോദിച്ചു: 'അല്ലാഹുവിൽ സത്യമായും അതെയോ?' കട ക്കാരൻ ഉത്തരം പറഞ്ഞു: 'അല്ലാഹുവിൽ സത്യം! അതെ.' അപ്പോൾ അബൂക്വത്താദഃ (റ) കരഞ്ഞുംകൊണ്ട് ഇങ്ങനെ പറഞ്ഞു: 'ക്വിയാമത്തുനാളിലെ ദുഃഖങ്ങളിൽ നിന്ന് അല്ലാഹു തന്നെ രക്ഷപ്പെടുത്തുന്നത് ആർക്കെങ്കിലും സന്തോഷമാണെങ്കിൽ, അവൻ ഞെരുക്കക്കാരന് ആശ്വാസം നൽകുകയോ, അവന് വിട്ടുകൊടുക്കുകയോ ചെയ്തുകൊ ള്ളട്ടെ.' എന്ന് റസൂൽ ﷺ പറയുന്നത് ഞാൻ കേട്ടിരിക്കുന്നു. (അ; മു.)

(2) നബി ﷺ പറയുന്നു: 'വല്ലവനും ഒരു ഞെരുക്കക്കാരന് താമസം ചെയ്തുകൊടു ക്കുകയോ, വിട്ടുകൊടുക്കുകയോ ചെയ്യുന്ന പക്ഷം, അല്ലാഹുവിന്റെ തണലല്ലാതെ മറ്റു തണലില്ലാത്ത ആ ദിവസം അല്ലാഹു അവന്റെ തണലിൽ അവന് തണൽ നൽകുന്നതാ ണ്.' (അ; മു.)

(3) അബൂസഈദ് (റ) പറയുന്നു: 'നബി ﷺ യുടെ കാലത്ത് ഒരാൾ വാങ്ങിയിരുന്ന ഫലങ്ങളിൽ ആപത്ത് ബാധിച്ചു. അങ്ങനെ, അയാളുടെ കടം വർദ്ധിച്ചു. അപ്പോൾ ജന ങ്ങളോട് അദ്ദേഹത്തിന് ധർമം നൽകുവാൻ നബി ﷺ പറഞ്ഞു. ജനങ്ങൾ ധർമം നൽകി. എന്നാലത് അദ്ദേഹത്തിന്റെ കടം തീർക്കുവാൻ മതിയായിരുന്നില്ല. അപ്പോൾ അദ്ദേഹ ത്തിന്റെ കടമിടപാടുകാരോട് നബി ﷺ പറഞ്ഞു: 'നിങ്ങൾക്ക് കിട്ടിയത് നിങ്ങൾ എടു ത്തുകൊള്ളുവിൻ. അതല്ലാതെ നിങ്ങൾക്ക് ഒന്നുമില്ല.' (മു.) കടം വീട്ടുവാൻ കഴിവില്ലാ

ത്തവരെ എല്ലാവരും സഹായിക്കേണ്ടതുണ്ടെന്നും, കടം തീർക്കുവാൻ കഴിയുന്നത്ര ശ്രമം നടത്തേണ്ടതുണ്ടെന്നും, കൊടുത്തു തീർക്കുവാൻ ഒരു മാർഗവുമില്ലാത്തപ്പോൾ ഭരണാധികാരി ഇടപെട്ട് കടബാധ്യതയിൽനിന്ന് കടക്കാരനെ ഒഴിവാക്കണമെന്നും ഇതിൽ നിന്ന് മനസ്സിലാക്കാം.

കടക്കാരെ സംബന്ധിച്ച് മറ്റൊരു വശം കൂടിയുണ്ട്. ഇക്കാലത്ത് വിശേഷിച്ചും ഈ വശത്തിന് വളരെ പ്രാധാന്യം കൽപിക്കേണ്ടിയിരിക്കുന്നു. കടം വാങ്ങിക്കഴിഞ്ഞാൽ, ഏതെങ്കിലും സൂത്രങ്ങളോ, ന്യായങ്ങളോ, കള്ളത്തെളിവുകളോ ഉപയോഗിച്ചു കടം കൊടുത്തു തീർക്കാതെ കഴിച്ചുകൂട്ടുവാൻ പലരും ശ്രമിക്കാറുണ്ട്. ഇതിനെപ്പറ്റിയും നബി ﷺ പല ഹദീഥുകളിലും താക്കീത് ചെയ്തു കാണാം. ഉദാഹരണമായി :

(1) ധനികൻ (കടം തീർക്കാതെ) അമാന്തം വരുത്തൽ അക്രമമാകുന്നു. നിങ്ങളിൽ ഒരാളെ ഒരു കഴിവുള്ളവനോടുകൂട്ടി ഏൽപിക്കപ്പെട്ടാൽ അവൻ അവനെ പിൻതുടർന്നു കൊള്ളട്ടെ.' (ബു; മു.) അതായത് യഥാർത്ഥ കടക്കാരൻ തന്റെ കടം മറ്റൊരാളെ ഏൽപിച്ചു തരുകയും, ഏൽപിക്കപ്പെട്ട ആൾ കഴിവുള്ള ആളായിരിക്കുകയും ചെയ്താൽ ആ ഏൽപന സ്വീകരിക്കണമെന്നർത്ഥം'

(2) 'ആരെങ്കിലും ജനങ്ങളുടെ ധനം, അത് വീട്ടിക്കൊടുക്കുവാൻ ഉദ്ദേശിച്ചുകൊണ്ട് (കടം) മേടിച്ചാൽ അത് അല്ലാഹു അവന് വീട്ടിക്കൊടുക്കും. ആരെങ്കിലും അത് (കൊടുക്കാതെ) നശിപ്പിക്കണമെന്ന് ഉദ്ദേശിച്ചുകൊണ്ട് മേടിച്ചാൽ അത് നശിപ്പിക്കുന്നതുമാണ്' (ബു.)

(3) 'ജനങ്ങളിൽ വെച്ച് ഉത്തമൻ അവരിൽവെച്ച് നന്നായി കടം വീട്ടുന്നവനാകുന്നു.' (മു.)

(4) 'ഉള്ളവൻ (കടം തീർക്കാതെ) അമാന്തം വരുത്തുന്നപക്ഷം, അവന്റെ മാനത്തെ സ്പർശിക്കലും (അവനെ) ശിക്ഷിക്കലും അനുവദനീയമാകുന്നു.' (ദാ; ന.) അവനോട് പരുഷമായി സംസാരിക്കുകയും, വേണ്ടിവന്നാൽ ബന്ധനത്തിലാക്കുകയും ചെയ്യാമെന്ന് സാരം.

(5) അബൂക്വത്താദഃ (റ) പറയുന്നു: ഒരാൾ ചോദിച്ചു: 'അല്ലാഹുവിന്റെ റസൂലേ, കണ്ടുവോ? (ഇതൊന്നു പറഞ്ഞു തരണം): ഞാൻ ക്ഷമയുള്ളവനായും, അല്ലാഹുവിന്റെ പ്രതിഫലം ഉദ്ദേശിക്കുന്നവനായും, പിൻതിരിയാതെ മുന്നോട്ട് ചെല്ലുന്നവനായുംകൊണ്ടിരിക്കെ, അല്ലാഹുവിന്റെ മാർഗത്തിൽ (യുദ്ധത്തിൽ) വെച്ച് ഞാൻ കൊല്ലപ്പെട്ടുവെങ്കിൽ, എന്റെ പാപം അല്ലാഹു എനിക്ക് മാപ്പാക്കിതരുമോ?' അപ്പോൾ തിരുമേനി 'അതെ' എന്ന് പറഞ്ഞു. എന്നിട്ട് അയാൾ തിരിഞ്ഞു പോയപ്പോൾ, അദ്ദേഹത്തെ വിളിച്ചു ഇങ്ങനെ പറഞ്ഞു: 'അതെ, കടം ഒഴികെ. (കടം അല്ലാഹു പൊറുക്കുകയില്ല.) ജിബ്രീൽ എന്നോട് അങ്ങനെ പറഞ്ഞു തന്നിരിക്കുന്നു.' (മു.)

4-ാമത്തെ വചനത്തിൽ, ഈ ജീവിതം താൽക്കാലികമാണ്, ശാശ്വതമായ പരലോക ജീവിതം വരാനിരിക്കുന്നു, അവിടെവെച്ചാണ് എല്ലാ കർമങ്ങൾക്കും തക്കതായ പ്രതിഫലം നൽകപ്പെടുക, അതുകൊണ്ട് അന്നത്തേക്ക് വേണ്ടുന്ന മുൻകരുതലുകൾ ചെയ്തു കൊള്ളണം എന്നൊക്കെ അല്ലാഹു സത്യവിശ്വാസികളെ അനുസ്മരിപ്പിക്കുന്നു. ഈ വചനമാണ് അവസാനം അവതരിച്ച ക്വുർആൻ വചനമെന്നും, പിന്നീട് ഏതാനും ദിവസങ്ങൾ മാത്രമേ നബി ﷺ ജീവിച്ചിരുന്നിട്ടുള്ളൂവെന്നും ചില രിവായത്തുകളിൽ വന്നിരിക്കുന്നു. الله اعلم

## വിഭാഗം - 39

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ إِذَا تَدَايَنتُم بِدَيْنٍ إِلَىٰٓ أَجَلٍ مُّسَمًّى فَٱكْتُبُوهُ ۚ وَلْيَكْتُب بَّيْنَكُمْ كَاتِبٌۢ بِٱلْعَدْلِ ۚ

﴾282﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങളൊരു നിർണയിക്കപ്പെട്ട അവധി വരേക്ക് (കാലം വെച്ചുകൊണ്ട്) അന്യോന്യം വല്ല കടമിടപാടും നടത്തിയാൽ, നിങ്ങളത് എഴുതിവെക്കുവിൻ. ഒരെഴുത്തുകാരൻ നിങ്ങൾക്കിടയിൽ നീതിയനുസരിച്ച് (അത്) എഴുതുകയും ചെയ്തുകൊള്ളട്ടെ,

وَلَا يَأْبَ كَاتِبٌ أَن يَكْتُبَ كَمَا عَلَّمَهُ ٱللَّهُ ۚ فَلْيَكْتُبْ

ഒരെഴുത്തുകാരനും (തന്നെ) അവന് അല്ലാഹു പഠിപ്പിച്ചു കൊടുത്തതുപോലെ, (അത്) എഴുതുവാൻ വിസമ്മതിക്കുകയും അരുത്, അങ്ങനെ, അവൻ എഴുതിക്കൊള്ളട്ടെ;

وَلْيُمْلِلِ ٱلَّذِى عَلَيْهِ ٱلْحَقُّ وَلْيَتَّقِ ٱللَّهَ رَبَّهُۥ وَلَا يَبْخَسْ مِنْهُ شَيْـًٔا ۚ

യാതൊരുവന്റെ മേലാണോ കടബാദ്ധ്യത ഉണ്ടായിരിക്കുന്നത് അവൻ വാചകം പറഞ്ഞുകൊടുക്കുകയും, തന്റെ റബ്ബായ അല്ലാഹുവിനെ അവൻ സൂക്ഷിക്കുകയും ചെയ്യട്ടെ. അതിൽനിന്ന് അവൻ ഒരു വസ്തുവും കുറവ് വരുത്തുകയും അരുത്.

---

﴾282﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ إِذَا تَدَايَنتُمْ നിങ്ങളന്യോന്യം കടമിടപാടുകൾ നടത്തിയാൽ بِدَيْنٍ വല്ല കടത്തെ (കടമിടപാടിനെ)യും إِلَىٰ أَجَلٍ ഒരവധിവരേക്ക് مُسَمًّى പേരുപറയപ്പെട്ട (നിർണയിക്കപ്പെട്ട) فَاكْتُبُوهُ എന്നാലത് നിങ്ങൾ എഴുതുവിൻ وَلْيَكْتُبْ എഴുതുകയും ചെയ്യട്ടെ بَيْنَكُمْ നിങ്ങൾക്കിടയിൽ كَاتِبٌ ഒരെഴുത്തുകാരൻ بِالْعَدْلِ നീതിയനുസരിച്ച് وَلَا يَأْبَ വിസമ്മതിക്കുകയും ചെയ്യരുത് كَاتِبٌ ഒരെഴുത്തുകാരനും أَنْ يَكْتُبَ എഴുതുവാൻ كَمَا عَلَّمَهُ അവനെ പഠിപ്പിച്ചതുപോലെ اللَّهُ അല്ലാഹു فَلْيَكْتُبْ അങ്ങനെ അവൻ എഴുതട്ടെ وَلْيُمْلِلِ വാചകം പറഞ്ഞുകൊടുക്കുകയും ചെയ്യട്ടെ الَّذِي യാതൊരുവൻ عَلَيْهِ الْحَقُّ അവന്റെ മേലാണ് കടബാദ്ധ്യത وَلْيَتَّقِ അവൻ സൂക്ഷിക്കുകയും ചെയ്യട്ടെ اللَّهَ رَبَّهُ അവന്റെ റബ്ബായ അല്ലാഹുവിനെ وَلَا يَبْخَسْ അവൻ കുറവ് വരുത്തുക (നഷ്ടപ്പെടുത്തുക)യും അരുത് مِنْهُ شَيْئًا അതിൽനിന്ന് യാതൊന്നും

فَإِن كَانَ ٱلَّذِى عَلَيۡهِ ٱلۡحَقُّ سَفِيهًا أَوۡ ضَعِيفًا أَوۡ لَا يَسۡتَطِيعُ أَن يُمِلَّ هُوَ فَلۡيُمۡلِلۡ وَلِيُّهُۥ بِٱلۡعَدۡلِ ۚ

എനി, കടബാദ്ധ്യതയുള്ളവൻ ഒരു ഭോഷനോ, അല്ലെങ്കിൽ ദുർബലനോ, അല്ലെങ്കിൽ അവന്ന് (സ്വന്തം നിലക്ക്) വാചകം പറഞ്ഞു കൊടുക്കുവാൻ സാധിക്കാതെയോ ആയിരുന്നെങ്കിൽ, അപ്പോൾ അവന്റെ കൈകാര്യക്കാരൻ നീതിപൂർവം വാചകം പറഞ്ഞു കൊടുത്തുകൊള്ളട്ടെ.

وَٱسۡتَشۡهِدُواْ شَهِيدَيۡنِ مِن رِّجَالِكُمۡ ۖ فَإِن لَّمۡ يَكُونَا رَجُلَيۡنِ فَرَجُلٌ وَٱمۡرَأَتَانِ مِمَّن تَرۡضَوۡنَ مِنَ ٱلشُّهَدَآءِ أَن تَضِلَّ إِحۡدَىٰهُمَا فَتُذَكِّرَ إِحۡدَىٰهُمَا ٱلۡأُخۡرَىٰ ۚ وَلَا يَأۡبَ ٱلشُّهَدَآءُ إِذَا مَا دُعُواْ ۚ

നിങ്ങളുടെ പുരുഷൻമാരിൽ നിന്നുള്ള രണ്ട് സാക്ഷികളോട് നിങ്ങൾ സാക്ഷ്യം (വഹിക്കുവാൻ) ആവശ്യപ്പെടുകയും ചെയ്യുവിൻ. എനി, അവർ (രണ്ട് സാക്ഷികൾ) പുരുഷൻമാരില്ലെങ്കിൽ, സാക്ഷികളായി നിങ്ങൾ തൃപ്തിപ്പെടുന്നവരിൽ നിന്ന് ഒരു പുരുഷനും, രണ്ട് സ്ത്രീകളും (ആവട്ടെ); അവർ രണ്ടിലൊരുവൾക്ക് പിഴവ് പറ്റുകയും, അപ്പോൾ അവരിലൊരുവൾ മറ്റെവളെ ഓർമിപ്പിക്കുകയും ചെയ്യുന്നതിന് (വേണ്ടി.) സാക്ഷികൾ (സാക്ഷ്യത്തിന്) വിളിക്കപ്പെടുമ്പോൾ അവർ വിസമ്മതിക്കുകയും ചെയ്യരുത്.

---

فَإِنۡ كَانَ എനി ആയിരുന്നെങ്കിൽ الَّذِي യാതൊരുവൻ عَلَيۡهِ الۡحَقُّ അവന്റെ മേലാണ് കടബാധ്യത سَفِيهًا വിഡ്ഢി أَوۡ ضَعِيفًا അല്ലെങ്കിൽ ദുർബലൻ أَوۡ لَا يَسۡتَطِيعُ അല്ലെങ്കിൽ അവന് സാധിക്കുകയില്ല أَنۡ يُمِلَّ هُوَ അവൻ (തന്നെ) വാചകം പറയുവാൻ فَلۡيُمۡلِلۡ എന്നാൽ വാചകം പറഞ്ഞുകൊടുക്കട്ടെ وَلِيُّهُ അവന്റെ കൈകാര്യക്കാരൻ بِالۡعَدۡلِ നീതിയനുസരിച്ച് وَاسۡتَشۡهِدُوا നിങ്ങൾ സാക്ഷ്യം ആവശ്യപ്പെടുകയും ചെയ്യുവിൻ شَهِيدَيۡنِ രണ്ടു സാക്ഷികളോട് مِنۡ رِجَالِكُمۡ നിങ്ങളുടെ പുരുഷൻമാരിൽനിന്ന് فَإِنۡ لَمۡ يَكُونَا എനി അവർ രണ്ടുപേർ ആയില്ലെങ്കിൽ رَجُلَيۡنِ രണ്ടു പുരുഷൻമാർ فَرَجُلٌ എന്നാൽ ഒരു പുരുഷൻ وَامۡرَأَتَانِ രണ്ട് സ്ത്രീകളും مِمَّنۡ تَرۡضَوۡنَ നിങ്ങൾ തൃപ്തിപ്പെടുന്നവരിൽപെട്ട مِنَ الشُّهَدَاءِ സാക്ഷികളിൽ നിന്ന് أَنۡ تَضِلَّ പിഴവ് പറ്റുന്നതിന് إِحۡدَاهُمَا അവർ രണ്ടിൽ ഒരുവൾക്ക് فَتُذَكِّرَ അപ്പോൾ ഓർമപ്പെടുത്തുകയും إِحۡدَاهُمَا രണ്ടിലൊരുവൾ الأُخۡرَى മറ്റേവളെ وَلَا يَأۡبَ വിസമ്മതിക്കുകയും ചെയ്യരുത് الشُّهَدَاءُ സാക്ഷികൾ إِذَا مَا دُعُوا അവർ വിളിക്ക (ക്ഷണിക്ക)പ്പെട്ടാൽ

| | |
|---|---|
| وَلَا تَسْـَٔمُوٓاْ أَن تَكْتُبُوهُ صَغِيرًا أَوْ كَبِيرًا إِلَىٰٓ أَجَلِهِۦ ۚ | ചെറുതാകട്ടെ, വലുതാകട്ടെ അത് അതിന്റെ അവധിവരെ എഴുതിവെക്കുവാൻ നിങ്ങൾ മടിക്കുകയും ചെയ്യരുത്. |
| ذَٰلِكُمْ أَقْسَطُ عِندَ ٱللَّهِ وَأَقْوَمُ لِلشَّهَٰدَةِ وَأَدْنَىٰٓ أَلَّا تَرْتَابُوٓاْ ۖ إِلَّآ أَن تَكُونَ تِجَٰرَةً حَاضِرَةً تُدِيرُونَهَا بَيْنَكُمْ فَلَيْسَ عَلَيْكُمْ جُنَاحٌ أَلَّا تَكْتُبُوهَا ۗ | അതൊക്കെ, അല്ലാഹുവിന്റെ അടുക്കൽ കൂടുതൽ നീതി പൂർവ്വകമായതും, സാക്ഷ്യത്തിന് കൂടുതൽ ബലം നൽകുന്നതും, നിങ്ങൾ സന്ദേഹപ്പെടാതിരിക്കുവാൻ കൂടുതൽ അടുപ്പ [സൗകര്യ]മായതുമാകുന്നു; നിങ്ങൾക്കിടയിൽ നിങ്ങൾ നടത്തുന്ന വല്ല റൊക്കക്കച്ചവടവും [ഇടപാടും] ആയാലൊഴികെ; അപ്പോൾ, അത് എഴുതിവെക്കാതിരിക്കുന്നതിന് നിങ്ങളുടെമേൽ തെറ്റില്ല. |
| وَأَشْهِدُوٓاْ إِذَا تَبَايَعْتُمْ ۚ وَلَا يُضَآرَّ كَاتِبٌ وَلَا شَهِيدٌ ۚ | നിങ്ങളന്യോന്യം വിൽപന [കൊള്ളക്കൊടുക്കൽ] നടത്തുമ്പോൾ നിങ്ങൾ സാക്ഷി നിറുത്തുകയും ചെയ്യുവിൻ, ഒരു എഴുത്തുകാരനാകട്ടെ, ഒരു സാക്ഷിയാകട്ടെ, ദ്രോഹിക്കപ്പെടുകയും ചെയ്യരുത്. |
| وَإِن تَفْعَلُواْ فَإِنَّهُۥ فُسُوقٌۢ بِكُمْ ۗ وَٱتَّقُواْ ٱللَّهَ ۖ وَيُعَلِّمُكُمُ ٱللَّهُ ۗ | നിങ്ങൾ (അങ്ങനെ) ചെയ്യുന്നുവെങ്കിലോ, അത് നിങ്ങളിലുള്ള ധിക്കാരമായിരിക്കും. നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്തുകൊള്ളുവിൻ. അല്ലാഹു നിങ്ങൾക്ക് പഠിപ്പിച്ചുതരുകയാണ്. |
| وَٱللَّهُ بِكُلِّ شَىْءٍ عَلِيمٌ ﴿٢٨٢﴾ | അല്ലാഹുവാകട്ടെ, എല്ലാ കാര്യത്തെക്കുറിച്ചും അറിയുന്നവനാകുന്നു. |

---

وَلَا تَسْأَمُوا നിങ്ങൾ മടിക്കുക (വൈമനസ്യം കാണിക്കുക)യും അരുത് أَنْ تَكْتُبُوهُ അതെഴുതുവാൻ صَغِيرًا ചെറുത് (ആവട്ടെ) أَوْ كَبِيرًا അല്ലെങ്കിൽ വലുത് (ആവട്ടെ) إِلَىٰ أَجَلِهِ അതിന്റെ അവധിവരെ ذَٰلِكُمْ അത് (നിങ്ങളോട് പറഞ്ഞതൊക്കെ) أَقْسَطُ കൂടുതൽ നീതിപൂർവമാണ് عِنْدَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ وَأَقْوَمُ അധികം ബലം നൽകുന്നതും, കൂടുതൽ ചൊവ്വായതും لِلشَّهَادَةِ സാക്ഷ്യത്തിന് وَأَدْنَىٰ കൂടു

തൽ അടുപ്പമുള്ളതും (സൗകര്യപ്പെട്ടതും) أَلَّا تَرْتَابُوا നിങ്ങൾക്ക് സംശയമുണ്ടാകാതി രിക്കുന്നതിന് إِلَّا أَنْ تَكُونَ അതായിരുന്നാലൊഴികെ تِجَارَةً ഒരു കച്ചവടം (ഇടപാട്) حَاضِرَةً റൊക്കമായ تُدِيرُونَهَا നിങ്ങൾ അതിനെ നിയന്ത്രിക്കുന്നു بَيْنَكُمْ നിങ്ങൾക്കി ടയിൽ فَلَيْسَ عَلَيْكُمْ അപ്പോൾ നിങ്ങളുടെ മേൽ ഇല്ല جُنَاحٌ തെറ്റ്, ഒരു തെറ്റും أَلَّا تَكْتُبُوهَا നിങ്ങളത് എഴുതാതിരിക്കുന്നതിന് وَأَشْهِدُوا നിങ്ങൾ സാക്ഷി നിറുത്തു കയും ചെയ്യുവിൻ إِذَا تَبَايَعْتُمْ നിങ്ങളന്യോന്യം വിൽപന (ക്രയവിക്രയം) നടത്തിയാൽ وَلَا يُضَارَّ ദ്രോഹിക്കപ്പെടുകയും അരുത്, ദ്രോഹിക്കുകയുമരുത് كَاتِبٌ വല്ല എഴുത്തു കാരനും وَلَا شَهِيدٌ വല്ല സാക്ഷിയും അരുത് وَإِنْ تَفْعَلُوا നിങ്ങൾ ചെയ്യുന്നുവെങ്കിലോ فَإِنَّهُ فُسُوقٌ എന്നാലത് ധിക്കാരമാണ്, തോന്നിയവാസമായിരിക്കും بِكُمْ നിങ്ങളിലുള്ള وَاتَّقُوا നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ اللَّهَ അല്ലാഹുവിനെ وَيُعَلِّمُكُمُ നിങ്ങളെ പഠിപ്പിക്കുന്നു اللَّهُ അല്ലാഹു وَاللَّهُ അല്ലാഹുവാകട്ടെ بِكُلِّ شَيْءٍ എല്ലാ കാര്യത്തെ (വസ്തുവെ) പറ്റിയും عَلِيمٌ അറിയുന്നവനാണ്

കഴിഞ്ഞ വചനങ്ങളിൽ പലിശയെയും, പലിശ ഇടപാടുകളെയും കുറിച്ച് പലതും വിവരിച്ചതിന്റെശേഷം മനുഷ്യന്റെ സാമൂഹ്യ ജീവിതത്തിലെ നിത്യാവശ്യങ്ങളായ മുത ലിടപാടുകളിൽ പൊതുവെ പാലിക്കപ്പെടേണ്ടതും, അവയുടെ നന്മക്കും സുരക്ഷിതത്വ ത്തിനും ഉപയുക്തമായതുമായ പല ഉപദേശ നിർദ്ദേശങ്ങളും, വിധിവിലക്കുകളും ക്വുർ ആനിലെ ഏറ്റവും വലിയ സൂക്തമായ ഈ വചനത്തിൽ അല്ലാഹു സത്യവിശ്വാസികളെ പഠിപ്പിക്കുന്നു. വിശ്വാസത്തിലും, സ്വഭാവത്തിലും, ആചാരാനുഷ്ഠാനങ്ങളിലുമെന്നപോ ലെ, ധനപരമായ ഇടപാടുകളിലും സത്യവിശ്വാസികൾ ഉന്നതവും മാന്യവുമായ നില വാരം പുലർത്തി മറ്റുള്ളവർക്ക് മാതൃകയാകേണ്ടതുണ്ടല്ലോ. വ്യക്തവും വിശാലവുമായ ഭാഷയിൽ അല്ലാഹു കൽപിച്ചിട്ടുള്ള ഈ ഇടപാട് മര്യാദകൾ വേണ്ടതുപോലെ പാലി ക്കപ്പെടായ്കകൊണ്ട്– അവ പാലിക്കുവാൻ മറ്റാരെക്കാളും കൂടുതൽ ബാദ്ധ്യസ്ഥരായി രുന്നിട്ടുപോലും– മുസ്‌ലിംകൾക്കിടയിൽ ഇടപാട് സംബന്ധമായ വഴക്കും, വക്കാണവും ഇക്കാലത്ത് സാധാരണമാണെന്നുള്ളത് പരിതാപകരമായ ഒരു പരമാർത്ഥമത്രെ. അധിക വ്യാഖ്യാനമോ വിവരണമോ കൂടാതെത്തന്നെ, ഏറെക്കുറേ എല്ലാവർക്കും മനസ്സിലാ ക്കാവുന്നവിധം വ്യക്തമാണ് ഈ വചനത്തിലെ ഉള്ളടക്കങ്ങൾ. എന്നാലും ഓരോ വാക്യ ത്തിന്റെയും വെളിച്ചത്തിൽ നമ്മുടെ മതപണ്ഡിതൻമാർ അവരുടെ ഗ്രന്ഥങ്ങളിൽ കർമ പരമായ പല നിയമങ്ങളും വിശദീകരണങ്ങളും നൽകിക്കാണാം. വിശുദ്ധ ക്വുർആന്റെ വാചകശൈലിയുടെയും, പ്രതിപാദന രീതിയുടെയും സവിശേഷതയാണത്. സത്യവി ശ്വാസികളെ അഭിമുഖീകരിച്ചുകൊണ്ട് ഈ വചനത്തിലടങ്ങിയ നിയമനിർദ്ദേശങ്ങളുടെ സാരാംശം നമുക്കിങ്ങനെ സംഗ്രഹിക്കാം:–

(1) ഒരു നിശ്ചിത അവധിവെച്ചുകൊണ്ടുള്ള കടമിടപാടുകൾ നടത്തുമ്പോൾ അത് എഴുതി രേഖപ്പെടുത്തിവെക്കേണ്ടതാകുന്നു. കടമിടപാടുകൾ എന്ന് പറഞ്ഞതിൽ, മത ദൃഷ്ട്യാ വിരോധിക്കപ്പെടാത്തതും, അങ്ങുമിങ്ങും കൊടുത്തുതീർക്കേണ്ടുന്ന ബാധ്യത റൊക്കം തന്നെ കൊടുത്തുതീർക്കപ്പെടാത്തതുമായ എല്ലാ ഇടപാടുകളും ഉൾപ്പെടുന്നു. ഈ കൽപന നിയമപരമായ ഒരു നിർബന്ധം– നിബന്ധന– എന്ന നിലക്കുള്ളതല്ല. അഥവാ, എഴുതിവെക്കാത്തതുകൊണ്ടുമാത്രം ശിക്ഷക്ക് വിധേയമാകുകയോ, ഇടപാട്

സാധുവല്ലാതാകുകയോ ചെയ്യുന്നതല്ല എന്നത്രെ ഭൂരിപക്ഷം പണ്ഡിതൻമാരുടെയും അഭിപ്രായം. ഭാവിയിൽ സംശയത്തിനോ, കശപിശക്കോ മാർഗമുണ്ടായേക്കുമെന്ന് കണ്ടാൽ, നിർബന്ധമായിത്തീരുന്നതാണ് താനും. അടുത്ത വചനത്തിൽ فَإِنْ أَمِنَ بَعْضُكُمْ بَعْضًا (നിങ്ങളിൽ ചിലർ ചിലരെ വിശ്വസിച്ചാൽ) എന്ന് തുടങ്ങിയ വാക്യം ഇതിന് തെളിവായി ചൂണ്ടിക്കാണിക്കപ്പെടുകയും ചെയ്യുന്നു. ആ വാക്യത്തിന്റെ അർത്ഥവും വ്യാഖ്യാനവും അവിടെവെച്ച് നമുക്ക് കാണാം. إن شاء الله ഏതായാലും ഇടപാട് കേവലം ചെറുതാണെന്നുള്ളതുകൊണ്ട് മാത്രം. എഴുതിവെക്കൽ ഉപേക്ഷിക്കാൻ പാടില്ല. പരസ്പരം വിശ്വാസവഞ്ചന ചെയ്കയില്ലെന്നുള്ളതിന്റെ പേരിൽ മാത്രമേ അത് വേണ്ടെന്ന് വെച്ചുകൂടൂ. ഇടപാട് ചെറുതായാലും വലുതായാലും എഴുതിവെക്കുവാൻ മടിക്കരുത് എന്ന് അല്ലാഹു തുടർന്ന് പറയുന്നുണ്ടല്ലോ.

(2) എഴുതിരേഖപ്പെടുത്തുന്നത് എഴുത്തറിയുന്ന ഒരു മൂന്നാമന്റെ കൈക്കായിരിക്കണം. ഇടപാടുകാരിൽ ഒരാളായാൽ, എഴുത്തിൽ അയാൾ തന്റെ താൽപര്യത്തിന് അനുകൂലമായ വല്ല വ്യത്യാസമോ സൂചനയോ വരുത്തിത്തീർക്കുവാൻ ഇടയാകുകയോ, അല്ലെങ്കിൽ അങ്ങനെ സംശയിക്കപ്പെടുകയോ ചെയ്യാമല്ലോ. മൂന്നാമനാകുമ്പോൾ ഈ ദോഷം സംഭവിക്കുവാനില്ല. അവൻ നീതി പാലിക്കണം- ഒരു പക്ഷത്തിന് പ്രത്യേകം ഗുണമോ ദോഷമോ ഉണ്ടാകുന്നതൊന്നും ചെയ്യാൻ പാടില്ല- താനും. അഥവാ, ഇടപാടിന്റെ സ്വഭാവവും നിശ്ചയങ്ങളും ശരിക്കും അനുസരിച്ചായിരിക്കണം എഴുതുന്നത്.

(3) എഴുത്തറിയുന്നവൻ- അവൻ എഴുതിക്കൊടുക്കേണ്ടുന്ന സന്ദർഭം വന്നാൽ- അതിന് വിസമ്മതിച്ചുകൂടാ. അവന് എഴുതുവാൻ കഴിവുണ്ടായത് അല്ലാഹു അവന് ചെയ്തുകൊടുത്ത ഒരു അനുഗ്രഹമാണല്ലോ. അതുകൊണ്ട് തന്റെ സഹോദരങ്ങൾക്ക് വേണ്ടി ആ കഴിവ് അവൻ ഉപയോഗപ്പെടുത്തുന്നത് അല്ലാഹുവിനോട് ചെയ്യുന്ന ഒരു നന്ദികൂടിയാകുന്നു. അതിന് വിസമ്മതിക്കുന്നത് നന്ദികേടുമായിരിക്കും. ഇത് കേവലം ഒരു സേവനമെന്ന നിലക്കാണ് ചെയ്തുകൊടുക്കേണ്ടത്. എങ്കിലും പ്രതിഫലം അർഹിക്കത്തക്കവണ്ണം അതിന് വേണ്ടി സമയവും ബുദ്ധിമുട്ടും വിനിയോഗിക്കേണ്ടി വരുന്ന പക്ഷം, എഴുത്തുകാരന് പ്രതിഫലം വാങ്ങാവുന്നതുമാകുന്നു. എഴുത്തുകാരനോടും സാക്ഷിയോടും ഉപദ്രവം കാണിക്കരുത് എന്ന് അല്ലാഹു പറഞ്ഞിട്ടുണ്ടല്ലോ.

(4) രേഖ തയ്യാറാക്കുമ്പോൾ അതിൽ എഴുതേണ്ടുന്ന വാചകം പറഞ്ഞുകൊടുക്കുവാനുള്ള അവകാശം, ആ ഇടപാടിൽ ആരുടെ പേരിലാണ് കടബാധ്യത വരുന്നതെങ്കിൽ അവനുള്ളതാണ്. അവൻ തന്നെ വാചകം പറഞ്ഞുകൊടുക്കുമ്പോൾ ആ ബാധ്യത താൻ ഏറ്റെടുക്കുന്നുവെന്നുള്ള ഒരു ഏറ്റുപറയലും കൂടിയായിരിക്കും അത്. അവന്റെ ഇഷ്ടം പോലെ എന്തും അതിൽ എഴുതിച്ചേർക്കാമെന്ന് ഇതിനർത്ഥമില്ല. ഉഭയ കക്ഷികൾ തമ്മിലുള്ള നിശ്ചയങ്ങൾക്കോ മതനിയമങ്ങൾക്കോ യോജിക്കാത്ത വല്ല കൃത്രിമ വാക്കുകളും അതിൽ ഉൾക്കൊള്ളിക്കുവാൻ പാടില്ല. 'അവൻ അവന്റെ റബ്ബായ അല്ലാഹുവിനെ സൂക്ഷിച്ചുകൊള്ളുകയും ചെയ്യട്ടെ' എന്ന് പറഞ്ഞത് അതാണ് ചൂണ്ടിക്കാട്ടുന്നത്. വാചകങ്ങളിൽ വല്ല പാകക്കേടും വരുന്നുണ്ടോ എന്ന് മറുകക്ഷിക്ക് ആരായാവുന്നതുമാകുന്നു.

(5) ഇടുപാടുകളെ സംബന്ധിച്ച രേഖകളും ലക്ഷ്യങ്ങളും പറഞ്ഞുകൊടുത്ത് എഴുതിക്കുവാൻ എല്ലാവർക്കും സാധിക്കുകയില്ലല്ലോ. ഉദാഹരണമായി: ഭോഷൻ, അവിവേകി, ഭ്രാന്തൻ, കുട്ടി, ഭാഷ അറിയാത്തവൻ, ഊമ, രോഗി, വിദേശത്ത് താമസിക്കുന്നവൻ

ഇവർക്കെല്ലാം അതിന് കഴിയുകയില്ല. അതുകൊണ്ട് അങ്ങനെയുള്ളവർക്ക് വേണ്ടി അവരുടെ കൈകാര്യങ്ങൾ നടത്തുന്ന രക്ഷിതാക്കളോ പ്രതിനിധികളോ അക്കാര്യം നിർവഹിക്കണം. ഇവരും നീതിയുടെ കാര്യം പ്രത്യേകം ശ്രദ്ധിക്കണം. നിശ്ചയത്തിനും യഥാർത്ഥത്തിനും വിരുദ്ധമായി അവരവരുടെ വക അതിലൊന്നും കൂട്ടിക്കലർത്തിക്കൂടാ.

(6) എഴുതി രേഖപ്പെടുത്തിയാൽ മാത്രം പോരാ, രണ്ടുപേരെ സാക്ഷിനിറുത്തുകയും വേണം. സാക്ഷികൾ മുസ്‌ലിംകളും പ്രായപൂർത്തി എത്തിയ പുരുഷൻമാരുമായിരിക്കണം. 'നിങ്ങളുടെ പുരുഷൻമാരിൽ പെട്ടവർ' എന്ന വിശേഷണത്തിൽ നിന്ന് ഇത് മനസ്സിലാക്കാം. സ്ത്രീകളെ സാക്ഷിയാക്കുന്നതിനെപ്പറ്റി തുടർന്ന് പറയുന്നുണ്ടെങ്കിലും ഇടപാട് കാര്യങ്ങളിൽ പുരുഷൻമാരാണ് സാക്ഷ്യം വഹിക്കുവാൻ സ്ത്രീകളെക്കാൾ അർഹരെന്ന് ഇതിൽ സൂചനയുണ്ട്. ഇത്തരം കാര്യങ്ങളിൽ കൂടുതൽ വിവേകവും പരിചയവും പുരുഷൻമാർക്കാണല്ലോ ഉണ്ടാകുക. കോടതിയിലും മറ്റും സാക്ഷ്യം നിർവഹിക്കുവാനുള്ള സൗകര്യവും കൂടുതൽ അവർക്കായിരിക്കും. സാക്ഷികൾ മര്യാദക്കാരും പൊതുസമ്മതരുമായിരിക്കേണ്ടതാണ്. അതാണ് مِمَّن تَرْضَوْنَ (നിങ്ങൾ തൃപ്തിപ്പെടുന്നവരിൽ നിന്ന്) എന്ന വിശേഷണം ചൂണ്ടിക്കാണിക്കുന്നത്.

(7) സംഗതിവശാൽ രണ്ട് പുരുഷൻമാരെ സൗകര്യപ്പെട്ടില്ലെങ്കിൽ ഒരു പുരുഷനും രണ്ട് സ്ത്രീകളുമാവാം സാക്ഷികൾ. സ്ത്രീകളുമായി പ്രത്യേക ബന്ധമുള്ള ചില കാര്യങ്ങളിൽ സ്ത്രീകളുടെ സാക്ഷ്യത്തിന് പ്രത്യേക സ്ഥാനം കൽപിക്കപ്പെട്ടിട്ടുണ്ടെങ്കിലും ഇടപാടുകളുടെ കാര്യത്തിൽ സ്ത്രീകൾ മാത്രം സാക്ഷികളായാൽ പോരാ എന്നാണ് ഇതിൽ നിന്ന് മനസ്സിലാകുന്നത്.

(8) ഒരു പുരുഷന്റെ സ്ഥാനത്ത് രണ്ട് സ്ത്രീകൾ വേണമെന്ന് വെക്കുവാൻ കാരണം. അവർക്ക് പലപ്പോഴും ഓർമത്തെറ്റും പിഴവും പിണഞ്ഞേക്കുമെന്നുള്ളതാണ് എന്നുകൂടി അല്ലാഹു ഓർമിപ്പിക്കുന്നു. ഒരുവൾക്ക് അബദ്ധം പിണഞ്ഞാൽ മറ്റേവൾ അത് ഓർമപ്പെടുത്തി തിരുത്തിക്കൊടുക്കുവാൻ ഇത് ഉതകുമല്ലോ. വ്യക്തികളെ അപേക്ഷിച്ച് നോക്കുമ്പോൾ ചില സ്ത്രീകൾ ബുദ്ധിയിലും ഓർമശക്തിയിലുമൊക്കെ പല പുരുഷൻമാരെയും കവച്ചുവെച്ചേക്കാമെങ്കിലും സ്ത്രീയും പുരുഷനും തമ്മിൽ പൊതുവെയുള്ള ബുദ്ധിപരമായ വ്യത്യാസമാണ് അല്ലാഹു ഇത് മുഖേന സൂചിപ്പിക്കുന്നത്. ഒരിക്കൽ നബിﷺ സ്ത്രീകളോട് ഇങ്ങനെ ഉപദേശിക്കുകയുണ്ടായി: 'നിങ്ങൾ ദാനധർമങ്ങൾ ചെയ്യുകയും അധികമായി പാപമോചനം തേടുകയും ചെയ്യണം. നരകക്കാരിൽ സ്ത്രീകൾ അധികമായിട്ടാണ് എനിക്ക് കാണിക്കപ്പെട്ടിരിക്കുന്നത്; അപ്പോൾ ഒരു സ്ത്രീ അതിന് കാരണം ചോദിച്ചു: തിരുമേനി പറഞ്ഞു: 'നിങ്ങൾ ബന്ധുക്കളോട് നന്ദികേട് കാണിക്കുകയും, ശാപം വർദ്ധിപ്പിക്കുകയും ചെയ്യുന്നു. ബുദ്ധിയും, മതവും കുറവായ നിങ്ങളിൽ ഒരുവൾ ദൃഢമനസ്കനായ ഒരു പുരുഷന്റെ ബുദ്ധിയെ പരാജയപ്പെടുത്തുന്നതിനെക്കാൾ (അതിന് കഴിവുള്ള) മറ്റാരെയും ഞാൻ കണ്ടിട്ടില്ല.' അപ്പോൾ ആ സ്ത്രീ ചോദിച്ചു: 'ഞങ്ങൾക്ക് ബുദ്ധിയിലും മതത്തിലും എന്താണ് കുറവ്?' തിരുമേനി പറഞ്ഞു: 'രണ്ട് സ്ത്രീയുടെ സാക്ഷ്യം ഒരു പുരുഷന്റെ സ്ഥാനത്ത് നിലകൊള്ളുന്നുവെന്നുള്ളത് അവളുടെ ബുദ്ധിയുടെ കുറവ് നിമിത്തമാണ്. അവൾ ദിവസങ്ങളോളം നമസ്കരിക്കാതെയും, റമദാനിൽ നോമ്പ് നോൽക്കാതെയും (ഋതുകാലങ്ങളിൽ) കഴിഞ്ഞുകൂടുന്നത് അവളുടെ മതത്തിലുള്ള കുറവുമാകുന്നു.' (മുസ്‌ലിം.)

(9) സാക്ഷ്യം ഏറ്റെടുക്കുന്ന സന്ദർഭം നേരിടുമ്പോൾ സാക്ഷികൾ അതിന് വിസമ്മ

തിച്ചുകൂടാത്തതാകുന്നു. ഇടപാട് നടക്കുന്നിടത്ത് ചില നിശ്ചിത വ്യക്തികൾ മാത്രമാണ് ഹാജറുള്ളതെങ്കിൽ അവർ തന്നെ അത് നിർവഹിക്കേണ്ടിവരും. സാക്ഷ്യത്തിന് കൊള്ളാവുന്ന പലരും തയ്യാറുണ്ടെങ്കിൽ അവരിൽ ആരെങ്കിലുമായി അത് നിർവഹിക്കേണ്ടതുമാകുന്നു. ഒരു സാമൂഹ്യ കടമയും കൂടിയാണിത്. ആവശ്യം വരുമ്പോൾ, വിധികർത്താക്കളുടെയും മദ്ധ്യസ്ഥൻമാരുടെയും മുമ്പിൽ സാക്ഷികൾ തങ്ങളുടെ സാക്ഷ്യം നിർവഹിക്കൽ അവരുടെ ചുമതലയാകുന്നു. ഒരു നബിവചനത്തിൽ ഇപ്രകാരം വന്നിട്ടുണ്ട്: 'സാക്ഷികളിൽ ഏറ്റവും നല്ലവനെപ്പറ്റി ഞാൻ നിങ്ങൾക്ക് പറഞ്ഞുതരട്ടെയോ? ആവശ്യപ്പെടുന്നതിന് മുമ്പ് തന്റെ (താൻ ഏറ്റെടുത്ത) സാക്ഷ്യവുമായി വരുന്നവനാകുന്നു'. (മു.) വേണ്ടിവരുമ്പോൾ മടികൂടാതെ സാക്ഷ്യം നിറവേറ്റുന്നവൻ എന്ന് സാരം. മറ്റൊരു നബി വചനത്തിൽ ഇങ്ങനെയും വന്നിരിക്കുന്നു: 'സാക്ഷികളിൽ വെച്ച് മോശമായവനെപ്പറ്റി ഞാൻ നിങ്ങൾക്ക് പറഞ്ഞുതരട്ടെയോ? സാക്ഷി നിൽക്കുവാൻ ആവശ്യപ്പെടുന്നതിന് മുമ്പ് സാക്ഷ്യം വഹിക്കുന്നവനാണത്.' (ബു; മു.) ഇത് കള്ളസാക്ഷികളുടെ ലക്ഷണമാണല്ലോ.

(10) ഇടപാട് ചെറുതായാലും വലുതായാലും കടപത്രം എഴുതിവെക്കുവാൻ വൈമനസ്യം കാണിച്ചുകൂടാ. അഥവാ വലിയ ഇടപാടുകൾ മാത്രം രേഖപ്പെടുത്തിവെച്ചാൽ മതിയെന്ന് വെക്കുന്നത് ശരിയല്ല. കടമിടപാടുകളെപ്പറ്റിയാണല്ലോ സംസാരം. അതുകൊണ്ട് ഇടപാടിന്റെ അവധി കഴിഞ്ഞു അത് അവസാനിക്കുന്നതുവരെ അതിന്റെ രേഖ സൂക്ഷിക്കുക തന്നെ വേണ്ടതുണ്ട്. രേഖ സൂക്ഷിച്ചു വെക്കുവാനുള്ള അവകാശം ആർക്കാണെന്ന് വ്യക്തമാക്കപ്പെട്ടിട്ടില്ല. എങ്കിലും വാചകം പറഞ്ഞുകൊടുക്കുവാനുള്ള അവകാശം കടബാധ്യത ഏൽക്കുന്നവന്നുള്ളതാകകൊണ്ട് കടം തീർത്തു കിട്ടേണ്ടുന്ന ആൾക്കാണ് രേഖ സൂക്ഷിക്കുവാനുള്ള അവകാശം. മാത്രമല്ല, വേണ്ടിവന്നാൽ ഇടപാടിലെ നിശ്ചയങ്ങളും നിബന്ധനകളും തെളിയിക്കേണ്ടി വരുക അവനാണല്ലോ.

(11) എഴുതി രേഖപ്പെടുത്തിവെക്കുന്നതിനെപ്പറ്റി ഇത്ര ഊന്നിപ്പറയുവാനുള്ള കാരണങ്ങളും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. **ഒന്ന്:** അല്ലാഹുവിന്റെ അടുക്കൽ കൂടുതൽ നീതിപൂർവകമായത് അതാണ്. രണ്ട് പക്ഷത്തിനും ദോഷം പറ്റാതെ ഇടപാടിലെ നിശ്ചയങ്ങൾക്കനുസരിച്ച് കാര്യങ്ങൾ അവസാനിപ്പിക്കുവാൻ അത് ഉതകുന്നു. **രണ്ടാമതായി:** സാക്ഷികളുടെ സാക്ഷ്യത്തിന് അതൊരു പിൻബലവുമായിരിക്കും. സാക്ഷികളുടെ മൊഴിയും എഴുതിവെച്ച രേഖയും കൂടിയാകുമ്പോൾ തെളിവ് കൂടുതൽ ശക്തിപ്പെടും. കാലപ്പഴക്കം കൊണ്ടോ മറ്റോ സാക്ഷികൾക്ക് വല്ല മറവിയോ സംശയമോ നേരിട്ടാലും ആ എഴുത്തുനോക്കി യഥാർത്ഥം മനസ്സിലാക്കാമല്ലോ. **മൂന്നാമതായി:** ഇടപാടുകൾക്ക് തന്നെയും ഇടപാടിലെ വല്ല വ്യവസ്ഥയെ സംബന്ധിച്ചോ വിശദാംശങ്ങളെക്കുറിച്ചോ സംശയങ്ങൾ നേരിടുവാൻ സാധ്യതയുണ്ട്. ആ സംശയം തീർക്കുവാനും വളരെ സഹായകരമായിരിക്കും അത്. മനുഷ്യരുടെ നന്മയിൽ അല്ലാഹുവിന് എത്രമാത്രം താൽപര്യമാണുള്ളതെന്ന് ആലോചിച്ചു നോക്കുക!

(12) ഇതുവരെ പ്രസ്താവിച്ചതെല്ലാം കടമിടപാടുകളെ സംബന്ധിച്ചായിരുന്നു. എനി, ഇടപാട് കൈക്കും മൊഴിക്കും അവസാനിക്കുന്ന– സാധനം കൊടുക്കലും പ്രതിഫലം വാങ്ങലും ഒപ്പം തീരുന്ന– റൊക്ക ഇടപാടായിരുന്നാലോ? അത് എഴുതി രേഖപ്പെടുത്തണമെന്നില്ല. സാധാരണ ഗതിയിൽ അതിന്റെ ആവശ്യകതയും നേരിടുന്നതല്ല. വൻതോതിലുള്ള ഇടപാടായിരിക്കുന്നതുകൊണ്ടോ ഭാവിയിൽ ഉടമസ്ഥത തെളിയിക്കേണ്ടുന്ന ഘട്ടം നേരിടുമെന്ന് കാണുന്നതുകൊണ്ടോ മറ്റോ അത് രേഖപ്പെടുത്തുന്നത് ആവശ്യമാണെന്ന് വരുമ്പോൾ എഴുതിവെക്കുകയാണ് വേണ്ടതെന്ന് പ്രത്യേകം പറയേണ്ടതുമില്ല.

(13) എന്നാലും, റൊക്ക ഇടപാടുകളിലും രണ്ടാളെ സാക്ഷി നിറുത്തുന്നത് ആവശ്യമാകുന്നു. കക്ഷികൾ തമ്മിലോ പുറമെ നിന്നോ വല്ല തർക്കവും വാദവും ഉന്നയിക്കപ്പെടുന്ന പക്ഷം, അതില്ലാതാക്കുവാൻ ഇത് പ്രയോജനപ്പെടും. നിത്യേന ജനങ്ങൾക്കിടയിൽ നടന്നുകൊണ്ടിരിക്കുന്ന ചില്ലറ കൊള്ളക്കൊടുക്കലുകളിലെല്ലാം രണ്ടു സാക്ഷികൾ ഉണ്ടായിരിക്കണമെന്ന് ധരിക്കേണ്ടതില്ല. കാര്യപ്പെട്ടതും, ഭാവിയിൽ സാക്ഷിയുടെ ആവശ്യം നേരിട്ടേക്കാമെന്ന് തോന്നുന്നതുമായ ഇടപാടുകളിൽ മാത്രമേ സാക്ഷി നിറുത്തേണ്ടതുള്ളൂ. റൊക്ക ഇടപാടുകളിൽ ഇരുകക്ഷികളുടെയും ബാദ്ധ്യത അപ്പപ്പോൾ തീർന്നുപോകുന്നു. കടമിടപാടുകളിൽ അവയുടെ കാലാവധി അവസാനിക്കുമ്പോഴേ ബാദ്ധ്യത അവസാനിക്കുന്നുള്ളൂ. ഇതാണ് രണ്ടും തമ്മിൽ ഈ വ്യത്യാസത്തിന് കാരണം. അതുകൊണ്ടായിരിക്കാം കടമിടപാട് ചെറുതായാലും വലുതായാലും അത് എഴുതിവെക്കണമെന്ന് പറഞ്ഞതുപോലെ, റൊക്കമിടപാടുകൾ ചെറുതായാലും വലുതായാലും സാക്ഷി നിറുത്തണമെന്ന് അല്ലാഹു പറയാതിരുന്നതും. اللّٰه اعلم

(14) وَلَا يُضَارَّ كَاتِبٌ وَلَا شَهِيدٌ എന്ന വാക്യത്തിലെ يُضَارَّ എന്ന ക്രിയാരൂപം കർത്താവ് അറിയപ്പെടുന്നതും ( مَعْرُوف ) കർത്താവ് അറിയപ്പെടാത്തതും ( مَجْهول ) ആയിരിക്കുവാൻ സാദ്ധ്യതയുണ്ട്. ഇതനുസരിച്ച് അതിന്റെ തൊട്ടുനിൽക്കുന്ന രണ്ട് നാമങ്ങൾ ( كاتب، شهيد ) അതിന്റെ കർത്താവോ കർമമോ ( الفاعل او المفعول ) ആകാവുന്നതുമാണ്, അതിനാൽ ആ വാക്യത്തിന് രണ്ടുപ്രകാരത്തിൽ അർത്ഥം വരാം. ഒന്നാമത്തേതുപ്രകാരം 'എഴുത്തുകാരനാകട്ടെ, സാക്ഷിയാകട്ടെ ഉപദ്രവമുണ്ടാക്കരുത്' എന്നും, രണ്ടാമത്തേതുപ്രകാരം 'എഴുത്തുകാരനോടാകട്ടെ, സാക്ഷിയോടാകട്ടെ ഉപദ്രവം ചെയ്യപ്പെടരുത്' എന്നും അർത്ഥമായിരിക്കും. ഈ രണ്ടാമത്തെ അർത്ഥമാണ് നാം പരിഭാഷയിൽ സ്വീകരിച്ചിരിക്കുന്നത്. രണ്ടായാലും ഉദ്ദേശ്യം വ്യക്തമാണ്. എഴുത്തിലോ, സാക്ഷ്യമൊഴിയിലോ കൃത്രിമം നടത്തുക, ആവശ്യം നേരിടുമ്പോൾ എഴുതിക്കൊടുക്കുവാൻ മടിക്കുക, സാക്ഷ്യം നിർവഹിക്കാതിരിക്കുക, മര്യാദയിൽ കവിഞ്ഞ കൂലിയോ യാത്രാചിലവോ വാങ്ങുക മുതലായ ഉപദ്രവങ്ങൾ എഴുത്തുകാരന്റെയും സാക്ഷിയുടെയും ഭാഗത്തുനിന്ന് ഉണ്ടായിക്കൂടാ എന്നായിരിക്കും ആദ്യത്തെ അർത്ഥപ്രകാരം അതിന്റെ ഉദ്ദേശ്യം. എഴുത്തിലോ സാക്ഷ്യത്തിലോ കൃത്രിമം നടത്തുവാൻ നിർബന്ധിക്കുക, മര്യാദപ്രകാരം നൽകപ്പെടേണ്ടുന്ന കൂലിച്ചെലവുകൾ കൊടുക്കാതിരിക്കുക, ഒഴിവും സൗകര്യവുമില്ലാത്തവരെ എഴുതുവാനും സാക്ഷി പറയുവാനും ബുദ്ധിമുട്ടിക്കുക മുതലായ ഉപദ്രവങ്ങൾ ഇടപാടുകാരുടെ ഭാഗത്ത് നിന്ന് ഉണ്ടായിക്കൂടാ എന്നായിരിക്കും രണ്ടാമത്തെ അർത്ഥപ്രകാരം അതിന്റെ താൽപര്യം.

(15) ആരുടെ ഭാഗത്ത് നിന്നായാലും ഉപദ്രവവും അനീതിയും ഉണ്ടാകുന്ന പക്ഷം അതവരിൽ നിന്നുള്ള ധിക്കാരവും തോന്നിയവാസവുമായിരിക്കുമെന്ന് അല്ലാഹു താക്കീത് ചെയ്യുന്നു. തുടർന്നുകൊണ്ട് എല്ലാവരും എല്ലാവിഷയത്തിലും അല്ലാഹുവിനെ സൂക്ഷിക്കണമെന്നും, ഇത്രയൊക്കെ വിശദരൂപത്തിൽ കാര്യങ്ങൾ വിവരിച്ചുതരുന്നത് നിങ്ങൾ നിങ്ങളുടെ മതനിയമങ്ങൾ പഠിച്ചറിയുവാൻ വേണ്ടിയാണെന്നും, നിങ്ങളുടെ നന്മക്കും വിജയത്തിനും ആവശ്യമായ നിയമങ്ങൾ എന്തൊക്കെയാണെന്നും, നിങ്ങൾ അവ എത്രത്തോളം പാലിക്കുന്നുണ്ട് എന്നും തുടങ്ങിയ സർവകാര്യങ്ങളെക്കുറിച്ചും അല്ലാഹു അറിയുന്നുണ്ടെന്നും ഓർമിപ്പിച്ചുകൊണ്ടാണ് ഈ മഹത്തായ വചനം അല്ലാഹു അവസാനിപ്പിക്കുന്നത്. അല്ലാഹുവിന് അവന്റെ അടിയാൻമാരായ സത്യവിശ്വാസികളുടെ ഐഹികവും പാരത്രികവുമായ ജീവിതങ്ങൾ വിജയകരമാക്കുന്നതിലുള്ള താൽപര്യവും, അവ

രുടെ നേരെ അവൻ കാണിക്കുന്ന കാരുണ്യവും എത്ര മഹത്തരം! മുലകുടിക്കുന്ന ശിശുവിനോട് അതിന്റെ മാതാവിനുള്ളതിനെക്കാൾ എത്രയോ കരുണയാണ് അല്ലാഹുവിന് അവന്റെ അടിയാൻമാരോടുള്ളതെന്ന് നബിﷺ ഒരു സന്ദർഭത്തിൽ അരുളിച്ചെയ്ത ഹദീഥും നാം മുമ്പ് വായിക്കുകയുണ്ടായല്ലോ. اللهم فلك الحمد حتى ترضى

۞ وَإِن كُنتُمْ عَلَىٰ سَفَرٍ وَلَمْ تَجِدُوا۟ كَاتِبًا فَرِهَـٰنٌ مَّقْبُوضَةٌ ۖ

﴾283﴿ **നിങ്ങൾ വല്ല യാത്രയിലുമായിരിക്കുകയും, നിങ്ങൾക്ക് ഒരെഴുത്തുകാരനെ കിട്ടാതിരിക്കുകയുമാണെങ്കിൽ, അപ്പോൾ, കൈവശം നൽകപ്പെടുന്ന പണയങ്ങൾ (കൊടുക്കേണ്ടതാണ്)**

فَإِنْ أَمِنَ بَعْضُكُم بَعْضًا فَلْيُؤَدِّ ٱلَّذِى ٱؤْتُمِنَ أَمَـٰنَتَهُۥ وَلْيَتَّقِ ٱللَّهَ رَبَّهُۥ ۗ

**എനി, നിങ്ങളിൽ ചിലർ ചിലരെ വിശ്വസിച്ചുവെങ്കിൽ അപ്പോൾ വിശ്വാസമർപ്പിക്കപ്പെട്ടവൻ തന്റെ വിശ്വാസ്യത നിർവഹിച്ചു [പാലിച്ചു] കൊള്ളട്ടെ; അവൻ തന്റെ റബ്ബിനെ സൂക്ഷിച്ചും കൊള്ളട്ടെ;**

وَلَا تَكْتُمُوا۟ ٱلشَّهَـٰدَةَ ۚ

**നിങ്ങൾ സാക്ഷ്യത്തെ (നിറവേറ്റാതെ) മറച്ചുവെക്കുകയും ചെയ്യരുത്.**

وَمَن يَكْتُمْهَا فَإِنَّهُۥٓ ءَاثِمٌ قَلْبُهُۥ ۗ وَٱللَّهُ بِمَا تَعْمَلُونَ عَلِيمٌ ﴿٢٨٣﴾

**ആരെങ്കിലും അതിനെ മറച്ചുവെക്കുന്നപക്ഷം, അവൻ, ഹൃദയം പാപിയായവനാകുന്നു. അല്ലാഹുവാകട്ടെ, നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി അറിയുന്നവനുമാണ്.**

---

﴾283﴿ وَإِن كُنتُمْ നിങ്ങളായിരുന്നാൽ عَلَىٰ سَفَرٍ വല്ല യാത്രയിലും وَلَمْ تَجِدُوا നിങ്ങൾക്ക് കിട്ടിയതുമില്ല كَاتِبًا ഒരെഴുത്തുകാരനെ فَرِهَانٌ എന്നാൽ പണയം നൽകുക, പണയങ്ങൾ مَقْبُوضَةٌ കൈവശം നൽകപ്പെടുന്ന فَإِنْ أَمِنَ എനി വിശ്വസിച്ചെങ്കിൽ بَعْضُكُم നിങ്ങളിൽ ചിലർ بَعْضًا ചിലരെ فَلْيُؤَدِّ എന്നാൽ നിർവഹിച്ചു (പാലിച്ചു) കൊള്ളട്ടെ الَّذِي اؤْتُمِنَ വിശ്വാസമർപ്പിക്കപ്പെട്ടവൻ أَمَانَتَهُ തന്റെ വിശ്വസ്തത وَلْيَتَّقِ അവൻ സൂക്ഷിച്ചു കൊള്ളട്ടെ اللَّهَ رَبَّهُ തന്റെ റബ്ബായ അല്ലാഹുവിനെ وَلَا تَكْتُمُوا നിങ്ങൾ ഒളിച്ചു (മറച്ചു- മൂടി) വെക്കുകയും അരുത് الشَّهَادَةَ സാക്ഷ്യത്തെ وَمَن يَكْتُمْهَا ആരെങ്കിലും അതിനെ മറച്ചുവെക്കുന്ന പക്ഷം فَإِنَّهُ എന്നാൽ നിശ്ചയമായും അവൻ آثِمٌ قَلْبُهُ അവന്റെ ഹൃദയം പാപിയായവനാണ് وَاللَّهُ അല്ലാഹുവാകട്ടെ بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി عَلِيمٌ അറിയുന്നവനാണ്.

കഴിഞ്ഞ വചനത്തിലെ വിഷയങ്ങളുമായി ബന്ധപ്പെട്ട വിഷയങ്ങൾ തന്നെയാണ് ഈ വചനത്തിലുമുള്ളത്. പ്രധാനമായും മൂന്ന് കാര്യങ്ങളത്രെ ഇതിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നത്.

(1) യാത്രകളിൽവെച്ച് കടമിടപാട് നടത്തുമ്പോൾ കടപത്രം എഴുതുവാൻ ആളെ കിട്ടാത്തപക്ഷം, കടം വാങ്ങുന്നവൻ (അധമർണൻ) കടം കൊടുക്കുന്നവന് (ഉത്തമർണന്) വല്ല വസ്തുവും പണയമായി കൈവശം കൊടുത്തു ഇടപാടിന് ഉറപ്പ് നൽകണമെന്നാകുന്നു. യാത്രയിലായിരിക്കലും, എഴുത്തുകാരനെ കിട്ടാതിരിക്കലും പണയം നൽകലിന് ഒരു നിബന്ധനയാണ്– യാത്രയിലല്ലാത്തപ്പോഴും എഴുത്തുകാരൻ നിലവിലുള്ളപ്പോഴും നൽകിക്കൂടാ– എന്നില്ല. യാത്രയിലാകുമ്പോഴായിരിക്കും എഴുത്തുകാരനെ കിട്ടുവാനുള്ള വിഷമവും, പണയത്തിന്റെ ആവശ്യകതയും കൂടുതൽ അനുഭവപ്പെടുക. അതുകൊണ്ട് അങ്ങനെ പറഞ്ഞുവെന്നേയുള്ളൂ. മുൻകാലത്ത് എഴുത്തറിയുന്നവരുടെ വിരളതയും അറബികളെ സംബന്ധിച്ചിടത്തോളം യാത്ര ഒരു നിത്യസംഭവമായിരുന്നുവെന്നതും പ്രസ്താവ്യമാണ്. നബി തിരുമേനിﷺ കാലഗതി അടയുമ്പോൾ, അവിടുത്തെ പടയങ്കി ഒരു യഹൂദന്റെ കയ്യിൽ പണയത്തിലായിരുന്നുവെന്നും വീട്ടുകാരുടെ ഭക്ഷണത്തിനു വേണ്ടി ധാന്യം കടം മേടിച്ചതിന്റെ പേരിലായിരുന്നു അതെന്നും ചരിത്രപ്രസിദ്ധമത്രെ. യാത്ര പണയത്തിന് ഒരു നിബന്ധനയല്ലെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാമല്ലോ. പണയത്തിന്റെ ലക്ഷ്യം ഉത്തമർണന് തന്റെ സംഖ്യ തീർത്തു കിട്ടുമെന്ന് ഉറപ്പു വരുത്തലാണ്. ഈ ലക്ഷ്യം സാധിക്കണമെങ്കിൽ പണയവസ്തു അവന് കൈവശം ലഭിക്കേണ്ടതുണ്ട്. അതുകൊണ്ടാണ് 'കൈവശം നൽകപ്പെടുന്ന പണയം' എന്ന് പറഞ്ഞിരിക്കുന്നത്.

(2) പരസ്പരം വിശ്വാസം അർപ്പിച്ചു കഴിഞ്ഞാൽ ആ വിശ്വാസ്യത ശരിക്കും പാലിക്കേണ്ടത് വിശ്വസിക്കപ്പെട്ടവന്റെ കടമയാണ്; അതിൽ കൃത്രിമമോ വഞ്ചനയോ നടത്തുന്നതിൽ അവൻ അല്ലാഹുവിനെ സൂക്ഷിച്ചുകൊള്ളണം എന്നുള്ളതാണ്. ഇതൊരു പൊതുവായ തത്വമായിട്ടാണ് പ്രസ്താവിക്കപ്പെട്ടിരിക്കുന്നത്. പണയം വാങ്ങുന്നവനും കൊടുക്കുന്നവനും അടക്കമുള്ള ഇടപാടുകാരെ ഇവിടെ പ്രത്യേകം ഉന്നം വെച്ചിട്ടുണ്ടെന്ന് സന്ദർഭം കൊണ്ട് മനസ്സിലാക്കാം. കടസംഖ്യ കൊടുത്തു തീർക്കുമ്പോൾ മടികൂടാതെ പണയവസ്തു മടക്കിക്കൊടുക്കുക, അതുവരെ കേടുപാടൊന്നും വരുത്താതെ അതിനെ സൂക്ഷിക്കുക, പണയമോ സാക്ഷിയോ ഇല്ലാതെയും കടപത്രം എഴുതി രേഖപ്പെടുത്താതെയും പരസ്പര വിശ്വാസത്തിൻമേൽ നടത്തപ്പെട്ട ഇടപാടാകുമ്പോൾ അതിലെ നിശ്ചയങ്ങൾ പരിപൂർണമായി നിറവേറ്റുക, കൊടുത്തുതീർക്കുവാൻ കടപ്പെട്ട വസ്തുവിൽ മായം ചേർക്കുക പോലെയുള്ള കൃത്രിമങ്ങളൊന്നും ചെയ്യാതെ നന്നാക്കിക്കൊടുക്കുക എന്നിങ്ങനെയുള്ള കാര്യങ്ങളെല്ലാം ഇതിൽ ഉൾപ്പെടുന്നു. വിശ്വാസവഞ്ചനയെപ്പറ്റി ആക്ഷേപിച്ചുകൊണ്ടുള്ള ക്വുർആൻ വചനങ്ങളും, നബി വചനങ്ങളും പ്രസിദ്ധങ്ങളാണല്ലോ.

(3) സാക്ഷ്യം മൂടിവെക്കുവാൻ പാടില്ല. ഹൃദയം ദുഷിച്ചവരുടെ സ്വഭാവമാണത്. ഹൃദയം ദുഷിച്ചവന്റെ വാക്കും പ്രവൃത്തിയും ദുഷിക്കുമെന്നും, അവൻ കുറ്റക്കാരനും പാപിയുമായിത്തീരുമെന്നും പറയേണ്ടതില്ല. ആവശ്യം നേരിടുമ്പോൾ സാക്ഷ്യം നിർവഹിക്കാതിരിക്കുക, യഥാർത്ഥ വിരുദ്ധമായ സാക്ഷിമൊഴി നൽകുക മുതലായവയെല്ലാം സാക്ഷ്യത്തെ ഒളിച്ചുവെക്കൽതന്നെ. ന്യായവിരുദ്ധവും, സത്യവിരുദ്ധവുമായ ക്രമക്കേടുകൾ ആരുതന്നെ ചെയ്താലും ശരി, അത് എന്തുതന്നെ ആയാലും ശരി, എല്ലാം

അല്ലാഹു അറിയുമെന്നും, അവന്റെ മുമ്പിൽ അതിന് ഉത്തരം പറയേണ്ടി വരുമെന്നും അവസാനം അല്ലാഹു താക്കീത് ചെയ്യുന്നു.

## വിഭാഗം - 40

لِّلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلْأَرْضِ ۗ وَإِن تُبْدُوا۟ مَا فِىٓ أَنفُسِكُمْ أَوْ تُخْفُوهُ يُحَاسِبْكُم بِهِ ٱللَّهُ ۖ

**﴾284﴿ അല്ലാഹുവിനുള്ളതാണ് ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും (എല്ലാം). നിങ്ങളുടെ മനസ്സുകളിലുള്ളതിനെ നിങ്ങൾ വെളിവാക്കുകയോ, അല്ലെങ്കിൽ അതിനെ നിങ്ങൾ മറച്ചുവെക്കുകയോ ചെയ്താലും അല്ലാഹു അതിനെപ്പറ്റി നിങ്ങളെ വിചാരണ ചെയ്യുന്നതാണ്.**

فَيَغْفِرُ لِمَن يَشَآءُ وَيُعَذِّبُ مَن يَشَآءُ ۗ وَٱللَّهُ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٢٨٤﴾

**എന്നിട്ട് അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കുകയും, അവൻ ഉദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കുകയും ചെയ്യും. അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.**

---

﴾284﴿ لِلَّهِ അല്ലാഹുവിനാണ്, അല്ലാഹുവിന്റെതാണ് مَافِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَمَافِي الأَرْضِ ഭൂമിയിലുള്ളതും وَإِنْ تُبْدُوا നിങ്ങൾ വെളിവാക്കുന്നപക്ഷം, വ്യക്തമാക്കുന്നുവെങ്കിൽ مَافِي أَنْفُسِكُمْ നിങ്ങളുടെ സ്വന്തങ്ങളിൽ (മനസ്സുകളിൽ) ഉള്ളത് أَوْ تُخْفُوهُ അല്ലെങ്കിൽ അതിനെ നിങ്ങൾ മറച്ചുവെക്കുന്നുവെങ്കിൽ يُحَاسِبْكُمْ بِهِ അതിനെപ്പറ്റി നിങ്ങളെ വിചാരണ ചെയ്യും اللَّهُ അല്ലാഹു فَيَغْفِرُ എന്നിട്ട് അവൻ പൊറുത്തു കൊടുക്കും لِمَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَيُعَذِّبُ അവൻ ശിക്ഷിക്കുകയും ചെയ്യും مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ وَاللَّهُ അല്ലാഹു, അല്ലാഹുവാകട്ടെ عَلَى كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാകുന്നു

---

ക്വുർആനിലെ ഏറ്റവും വലിയ ഈ മഹത്തായ സൂറത്തിൽ ഇതേവരെയായി തത്വോപദേശങ്ങൾ, ചരിത്രപാഠങ്ങൾ, നിയമനിർദ്ദേശങ്ങൾ എന്നിങ്ങനെ വളരെയധികം കാര്യങ്ങൾ അല്ലാഹു വിവരിച്ചു തന്നു. അതിനുശേഷം മൗലിക പ്രധാനമായ ചില യാഥാർത്ഥ്യങ്ങൾ ഓർമിപ്പിച്ചുകൊണ്ട് ഈ സൂറത്ത് അവസാനിപ്പിക്കുവാൻ പോകുകയാണ്. ആകാശഭൂമികളിൽ- അതെ, അഖിലാണ്ഡത്തിൽ- ഉള്ള സർവ്വവസ്തുക്കളും അല്ലാഹുവിന്റെതാണ്. അവന്റെ സൃഷ്ടിയും അവന്റെ ഉടമയിലുമാണ്. അവന്റെ അധികാരത്തിലും നിയന്ത്രണത്തിലുമാണ്. രഹസ്യപരസ്യമെന്നോ, ഗൂഢവ്യക്തമെന്നോ വ്യത്യാസം കൂടാതെ എല്ലാ കാര്യങ്ങളും അവനറിയാവുന്നതാണ്. അവന്റെ അടിയാൻമാർ പ്രവർത്തനത്തിലൂടെയോ വാക്കുകളിലൂടെയോ വെളിപ്പെടുത്തുന്നതും, വെളിപ്പെടുത്താതെ മനസ്സിൽ മറ

ച്ചുവെക്കുന്നതുമായ എല്ലാ വിചാരവികാരങ്ങളെയും അവൻ അറിയുന്നു. അവയെപ്പറ്റി അവൻ വിചാരണ നടത്തുകയും ചെയ്യും. എന്നിട്ട് പൊറുത്തുകൊടുക്കേണ്ടവർക്ക് പൊറുത്തു കൊടുക്കുകയും, ശിക്ഷിക്കേണ്ടവരെ ശിക്ഷിക്കുകയും ചെയ്യും എന്നൊക്കെ യാണ് ഈ വചനത്തിൽ അല്ലാഹു ഓർമിപ്പിക്കുന്നത്. ഹൃദയങ്ങളിലുള്ള വിചാരങ്ങള ടക്കം എല്ലാ രഹസ്യങ്ങളെയും പരസ്യങ്ങളെയും അല്ലാഹു അറിയുമെന്നുള്ളത് പല പ്പോഴും ക്വുർആനിൽ പ്രസ്താവിക്കാറുള്ളതാണ്. എന്നാൽ, ഹൃദയങ്ങളിലുള്ളതിനെ സംബന്ധിച്ച് അവൻ മനുഷ്യരെ വിചാരണ നടത്തുമെന്ന് ഈ വചനത്തിൽ മാത്രമാണ് വ്യക്തമാക്കപ്പെട്ടിരിക്കുന്നത്. ഇതിന്റെ അർത്ഥവ്യാപ്തിയിൽ നിന്നായിരിക്കും താഴെ ഉദ്ധ രിക്കുന്നതുപോലെയുള്ള രിവായത്തുകളിൽ കാണാവുന്നതുപോലെ, ഈ വചനം അവ തരിച്ചപ്പോൾ സ്വഹാബികൾക്ക് മനഃപ്രയാസം അനുഭവപ്പെടുകയുണ്ടായതും.

അഹ്മദ്, മുസ്‌ലിം (റ) മുതലായ മഹാൻമാർ രേഖപ്പെടുത്തിയിട്ടുള്ള ഒരു സംഭവ ത്തിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: 'ഈ വചനം അവതരിച്ചപ്പോൾ സ്വഹാബികൾക്ക് അത് സഹിക്കുവാൻ കഴിയാതായി. അവർ നബിﷺയുടെ അടുക്കൽ ചെന്ന് സങ്കടപ്പെ ട്ടു. ഞങ്ങളുടെ കഴിവിൽ പെട്ട നമസ്കാരം, നോമ്പ്, ധർമം, സമരം മുതലായ കാര്യ ങ്ങൾ ചെയ്യാൻ ഞങ്ങൾ ശാസിക്കപ്പെട്ടിരുന്നു. ഇപ്പോഴിതാ ഈ വചനം അവതരിച്ചിരി ക്കുന്നു. അത് ഞങ്ങളുടെ കഴിവിനപ്പുറമാണല്ലോ. (മനസ്സിലെ വിചാരങ്ങളെ ഉപേക്ഷി ക്കുവാൻ ഞങ്ങൾക്ക് കഴിവില്ലല്ലോ) എന്ന് അവർ പറഞ്ഞു. നബിﷺ അവരോട് പറഞ്ഞു: 'മുമ്പ് വേദക്കാർ ചെയ്തതുപോലെ, ഞങ്ങൾ കേട്ടു, ഞങ്ങൾ എതിര് പ്രവർത്തിക്കുന്നു എന്ന് പറയാതെ, ഞങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്യുന്നു എന്ന് നിങ്ങൾ പറഞ്ഞുകൊള്ളുവിൻ.' അങ്ങനെ, കുറച്ചുകാലം അവർ ഈ വചനം പാരായണം ചെയ്തു പരിചയപ്പെട്ടപ്പോൾ, അവരുടെ മനഃപ്രയാസം നീങ്ങുകയും, അല്ലാഹു അടുത്ത ആയത്ത് അവതരിപ്പിക്കുകയും ചെയ്തു.' ഓരോരുത്തർക്കും കഴിവുള്ളതല്ലാതെ ആരോടും ശാസി ക്കപ്പെടുകയില്ലെന്നും മറ്റും അടുത്ത രണ്ടാമത്തെ വചനത്തിൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്.

പ്രസ്തുത സംഭവം നിവേദനം ചെയ്ത ചില സ്വഹാബികൾ, ഈ വചനത്തെ അടു ത്ത വചനം 'നസ്ഖ്' ചെയ്തിരിക്കുന്നുവെന്നും പ്രസ്താവിച്ചു കാണാം. ഈ വാക്കിനെ ആധാരമാക്കി ചില ക്വുർആൻ വ്യാഖ്യാതാക്കൾ ഈ വചനം 'മൻസൂഖാ'ണെന്നും പറ ഞ്ഞിരിക്കുന്നു. വാസ്തവത്തിൽ, സാധാരണ പറയപ്പെടാറുള്ള- സാങ്കേതികാർത്ഥത്തി ലുള്ള- നസ്ഖ് (വിധി ദുർബലപ്പെടുത്തൽ) അല്ല അവർ ആ വാക്കുകൊണ്ടുദ്ദേശിച്ചിരി ക്കുന്നത്. ആദ്യം അവതരിച്ച വചനത്തിന്റെ ഉദ്ദേശ്യം പിന്നീട് അവതരിച്ച വചനം വിവ രിച്ചു തരുന്നുവെന്നേ ആ 'നസ്ഖ്'ന് അർത്ഥമുള്ളൂ. ഇമാം അസ്ക്വലാനീ (റ) മുതലായ വർ ഈ സംഗതി പ്രത്യേകം ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു. (മുൻഗാമികൾ നസ്ഖി (نَسْخ)ന് കൽപിച്ചിരിക്കുന്ന അർത്ഥവും പിൻകാല പണ്ഡിതൻമാർ അതിന് നൽകി വരുന്ന സാങ്കേതികാർത്ഥവും അടക്കം 'നസ്ഖി'നെ സംബന്ധിച്ച പല വിവരങ്ങളും മുഖവുരയിൽ വിവരിച്ചിട്ടുണ്ട്. ചുരുക്കം ചിലതെല്ലാം 106-ാം വചനത്തിന്റെ വിവരണ ത്തിലും കഴിഞ്ഞുപോയിട്ടുണ്ട്. [കൂടുതൽ വിവരം അവിടങ്ങളിൽ നോക്കുക.]

മനുഷ്യന്റെ മനസ്സിൽ ഉണ്ടാകുന്ന എല്ലാ വിചാരങ്ങളെയും, തോന്നലുകളെയും കുറിച്ച് അല്ലാഹു ശിക്ഷാനടപടി എടുക്കുമെന്നല്ല അല്ലാഹു പറഞ്ഞതിന്റെ താൽപര്യമെന്ന് വ്യക്തമാണ്. നല്ല വിചാരങ്ങളും ചീത്തവിചാരങ്ങളും പരിശോധിച്ചു അതാതിനനുസ രിച്ച് നടപടി എടുക്കുമെന്നും, മാപ്പ് നൽകേണ്ടവർക്ക് മാപ്പും ശിക്ഷ നൽകേണ്ടവർക്ക് ശിക്ഷയും നൽകുമെന്നും, ആരൊക്കെയാണ് മാപ്പിന്- അല്ലെങ്കിൽ ശിക്ഷക്ക്- അർഹ

രെന്ന് അല്ലാഹുവിനറിയാമെന്നുമാണ് അല്ലാഹു പറഞ്ഞതിന്റെ താൽപര്യം. വിചാരണ നടത്തുമെന്ന് പറഞ്ഞതിനെ തുടർന്ന് (എന്നിട്ട് അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കുകയും, അവൻ ഉദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കുകയും ചെയ്യും) എന്നു കൂടി അല്ലാഹു പറഞ്ഞിരിക്കുന്നുവല്ലോ. താഴെ കാണുന്നതുപോലെയുള്ള ഹദീഥുകളിൽ നിന്ന് ഇപ്പറഞ്ഞത് കൂടുതൽ വിശദമാകുന്നതാകുന്നു:-

(1) നബി ﷺ പറയുന്നു: 'നിശ്ചയമായും, എന്റെ സമുദായത്തിന് അവരുടെ മനസ്സുകൾ വർത്തമാനം പറയുന്നത് (മനസ്സിൽ തോന്നിയത്)- അതവർ പ്രവർത്തിക്കുകയോ സംസാരിക്കുകയോ ചെയ്യാത്തപക്ഷം- അല്ലാഹു വിട്ടുകൊടുത്തിരിക്കുന്നു.' പ്രധാന ഹദീഥ് പണ്ഡിതൻമാരെല്ലാം ഉദ്ധരിച്ചിട്ടുള്ളതാണിത്.

(2) മറ്റൊരു നബി വചനത്തിന്റെ സാരം: 'ഒരാൾ ഒരു നന്മ ചെയ്യാൻ ഉദ്ദേശിച്ചു, എന്നിട്ട് അതവൻ ചെയ്തില്ല. എന്നാലവന് ഒരു പൂർണമായ നന്മയായി അത് രേഖപ്പെടുത്തപ്പെടും. ഒരു നന്മ ഉദ്ദേശിച്ചിട്ട് അതവൻ ചെയ്താൽ, പത്ത് മുതൽ എഴുനൂറിരട്ടിവരെയായി അത് രേഖപ്പെടുത്തപ്പെടും. ഒരാൾ ഒരു തിന്മ ഉദ്ദേശിച്ചു, എന്നിട്ട് അതവൻ ചെയ്തില്ല, എന്നാലത് രേഖപ്പെടുത്തപ്പെടുകയില്ല. അതവൻ ചെയ്താൽ ഒരു തിന്മയായി രേഖപ്പെടുത്തപ്പെടും.' ബുഖാരിയും, മുസ്‌ലിമും (റ) പല മാർഗങ്ങളിൽ കൂടി ഉദ്ധരിച്ചതാണിത്.

(3) മുസ്‌ലിം (റ) ഇപ്രകാരം നിവേദനം ചെയ്തിരിക്കുന്നു: 'ഒരു സംഘം ആളുകൾ റസൂൽ തിരുമേനിﷺയുടെ അടുക്കൽ വന്നിട്ട് ഇങ്ങനെ പറഞ്ഞു: ഞങ്ങളിൽ ഒരാൾക്ക് അവന്റെ മനസ്സിൽ ചിലത് (ചില ദുർബോധനങ്ങൾ) അനുഭവപ്പെടുന്നു. അത് (വെളിക്ക്) പറയുന്നത് അയാൾക്ക് ഭയങ്കരമായും തോന്നുന്നു. (ഇതിനെപ്പറ്റി തിരുമേനി എന്ത് പറയുന്നു?) തിരുമേനി ചോദിച്ചു: 'അങ്ങനെ നിങ്ങൾക്ക് അനുഭവപ്പെടുന്നുവോ?' അവർ 'അതെ' എന്ന് ഉത്തരം പറഞ്ഞു. അപ്പോൾ തിരുമേനി പറഞ്ഞു: 'അത് സ്പഷ്ടമായ വിശ്വാസമാകുന്നു.' വിശ്വാസസംബന്ധമായ തത്വങ്ങൾക്ക് എതിരാകുന്ന വിധം മനസ്സിൽ ചിലപ്പോൾ തോന്നിപ്പോകുന്നതും, മറ്റുള്ളവരോട് തുറന്നു പറയുവാൻ പോലും ധൈര്യം വരാത്തതുമായ ശങ്കാവിചരങ്ങളെക്കുറിച്ചാണ് സ്വഹാബികൾ നബിﷺ യോട് സംശയം ചോദിച്ചത്. അത് പറയുവാൻപോലും അവർക്ക് മടിതോന്നുന്നത് അവരുടെ വിശ്വാസ ദാർഢ്യത്തെയാണ് സൂചിപ്പിക്കുന്നതെന്നും, അങ്ങിനെയുള്ള തോന്നലുകൾ ഇല്ലാതാക്കുക മനുഷ്യന്റെ കഴിവിൽ പെട്ടതല്ലാത്തത് കൊണ്ട് അവ മൂലം സത്യവിശ്വാസത്തിന് കോട്ടം തട്ടുന്നതല്ലെന്നുമാണ് നബി ﷺ അവർക്ക് നൽകിയ മറുപടിയുടെ സാരം.

മനസ്സിന്റെ വിചാരവികാരങ്ങളിൽ തന്നെ, നല്ലതും ചീത്തയും ഉണ്ടായിരിക്കുമെന്നും, ചിലത് പുണ്യത്തിലേക്കും ചിലത് പാപത്തിലേക്കും നയിക്കുമെന്നും പറയേണ്ടതില്ല. സത്യവിശ്വാസം, നിഷ്കളങ്കത, ഭയഭക്തി, സൽക്കാര്യങ്ങൾ ചെയ്യാനുള്ള ആഗ്രഹം ആദിയായവയും, സത്യനിഷേധം, അഹംഭാവം, അസൂയ, കാപട്യം, ഭൗതികമോഹം ആദിയായവയുമെല്ലാം മനസ്സിന്റെ സന്തതികളാണല്ലോ. ഒരേ പ്രവൃത്തി തന്നെ, മനസ്സിലെ വിചാരമനുസരിച്ച് നല്ലതും ചീത്തയുമായിത്തീരുന്നു. ആകയാൽ, സർവ്വജ്ഞനായ അല്ലാഹു ഓരോരുത്തന്റെയും പ്രവൃത്തികൾ മാത്രമല്ല, അവന്റെ മനസ്സിലെ വിചാരവികാരങ്ങളെയും ഉദ്ദേശ്യതാൽപര്യങ്ങളെയും മുഴുവൻ പരിശോധിച്ചു ഓരോന്നിന്റെ പേരിലും അർഹിക്കുന്ന നടപടി സ്വീകരിക്കുമെന്നും, മനുഷ്യന്റെ കഴിവിനും നിയന്ത്രണത്തിനും വിധേയമല്ലാത്തവയെ വിട്ടുകൊടുക്കുമെന്നും മൊത്തത്തിൽ മനസ്സിലാക്കാം. വിചാരവികാരങ്ങളെ അനിയന്ത്രിതമായി അയച്ചുവിടാതെ നിയന്ത്രിക്കേണ്ടതുണ്ട്. ദുർവിചാരങ്ങൾക്കും ദുരുദ്ദേശ്യങ്ങൾക്കും കഴിയുന്നത്ര കടിഞ്ഞാണിടേണ്ടതുണ്ട്. നിയന്ത്രണാതീതമായവയെ പ്രവർത്തനത്തിൽ കൊണ്ടുവരാതെ അടക്കി നിറുത്തുവാൻ

സൂക്ഷിക്കേണ്ടതുണ്ട് എന്നൊക്കെയാണ് നാം ഇതിൽനിന്ന് പഠിക്കേണ്ടത്.
والله الموفق والمعين

ءَامَنَ ٱلرَّسُولُ بِمَآ أُنزِلَ إِلَيۡهِ مِن رَّبِّهِۦ وَٱلۡمُؤۡمِنُونَۚ

﴾285﴿ റസൂലിന്ന് അദ്ദേഹത്തിന്റെ റബ്ബിങ്കൽനിന്ന് അവതരിപ്പിക്കപ്പെട്ടതിൽ, അദ്ദേഹവും സത്യവിശ്വാസികളും വിശ്വസിച്ചിരിക്കുന്നു.

كُلٌّ ءَامَنَ بِٱللَّهِ وَمَلَٰٓئِكَتِهِۦ وَكُتُبِهِۦ وَرُسُلِهِۦ

എല്ലാവരും (തന്നെ) അല്ലാഹുവിലും, അവന്റെ മലക്കുകളിലും, അവന്റെ വേദഗ്രന്ഥങ്ങളിലും, അവന്റെ റസൂലുകളിലും വിശ്വസിച്ചിരിക്കുന്നു.

لَا نُفَرِّقُ بَيۡنَ أَحَدٖ مِّن رُّسُلِهِۦۚ وَقَالُواْ سَمِعۡنَا وَأَطَعۡنَاۖ غُفۡرَانَكَ رَبَّنَا وَإِلَيۡكَ ٱلۡمَصِيرُ ﴿٢٨٥﴾

അവന്റെ റസൂലുകളിൽ ഒരാൾക്കിടയിലും ഞങ്ങൾ വ്യത്യാസം കാണിക്കുകയില്ല. (ഇതാണവരുടെ നില). അവർ പറയുകയും ചെയ്യുന്നു: 'ഞങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്തിരിക്കുന്നു; നിന്റെ പൊറുക്കൽ- (അതാണ് ഞങ്ങൾ തേടുന്നത്)- ഞങ്ങളുടെ റബ്ബേ, നിന്റെ അടുക്കലേക്കത്രെ തിരിച്ചുവരവും.'

لَا يُكَلِّفُ ٱللَّهُ نَفۡسًا إِلَّا وُسۡعَهَاۚ لَهَا مَا كَسَبَتۡ وَعَلَيۡهَا مَا ٱكۡتَسَبَتۡۗ

﴾286﴿ ഒരു ആത്മാവിനോടും [ഒരു വ്യക്തിയോടും] അതിന് നിവൃത്തിയുള്ളതല്ലാതെ അല്ലാഹു ശാസിക്കുകയില്ല. അത് സമ്പാദിച്ചത് (നന്മ)അതിന് തന്നെയായിരിക്കും; അത് സമ്പാദിച്ചു (തിന്മ) കൂട്ടിയതും അതിന്റെമേൽ തന്നെയായിരിക്കും.

رَبَّنَا لَا تُؤَاخِذۡنَآ إِن نَّسِينَآ أَوۡ أَخۡطَأۡنَاۚ رَبَّنَا وَلَا تَحۡمِلۡ عَلَيۡنَآ إِصۡرٗا كَمَا حَمَلۡتَهُۥ عَلَى ٱلَّذِينَ مِن قَبۡلِنَاۚ

(പ്രാർത്ഥിക്കുക:) 'ഞങ്ങളുടെ റബ്ബേ! ഞങ്ങൾ മറന്നുപോകുകയോ, ഞങ്ങൾ അബദ്ധം ചെയ്യുകയോ ചെയ്തുവെങ്കിൽ നീ ഞങ്ങളെ പിടികൂടരുതേ! [ശിക്ഷാ നടപടി എടുക്കരുതേ!] ഞങ്ങളുടെ റബ്ബേ! ഞങ്ങളുടെ മുമ്പുള്ളവരുടെ മേൽ നീ ചുമത്തിയതുപോലെ, ഞങ്ങളുടെ മേൽ നീ ഭാരം ചുമത്തുകയും ചെയ്യരുതേ!

رَبَّنَا وَلَا تُحَمِّلْنَا مَا لَا طَاقَةَ لَنَا بِهِۦ ۖ وَٱعْفُ عَنَّا وَٱغْفِرْ لَنَا وَٱرْحَمْنَآ ۚ أَنتَ مَوْلَىٰنَا فَٱنصُرْنَا عَلَى ٱلْقَوْمِ ٱلْكَـٰفِرِينَ ﴿٢٨٦﴾

**ഞങ്ങളുടെ റബ്ബേ! ഞങ്ങൾക്ക് സാധ്യതയില്ലാത്തത് ഞങ്ങളെ (കൊണ്ട്) നീ വഹിപ്പിക്കുകയും ചെയ്യരുതേ! ഞങ്ങൾക്ക് മാപ്പ് നൽകേണമേ! ഞങ്ങൾക്ക് പൊറുത്തു തരുകയും വേണമേ! ഞങ്ങളോട് കരുണ ചെയ്യുകയും ചെയ്യേണമേ! നീ ഞങ്ങളുടെ യജമാനനാകുന്നു. ആകയാൽ, അവിശ്വാസികൾക്കെതിരെ ഞങ്ങളെ നീ സഹായിക്കേണമേ!**

---

﴾285﴿ آمَنَ الرَّسُولُ റസൂൽ വിശ്വസിച്ചിരിക്കുന്നു بِمَا أُنْزِلَ അവതരിപ്പിക്ക (ഇറക്ക)പ്പെട്ടതിൽ إِلَيْهِ അദ്ദേഹത്തിന് مِنْ رَبِّهِ തന്റെ റബ്ബിൽനിന്ന് وَالْمُؤْمِنُونَ സത്യവിശ്വാസികളും كُلٌّ آمَنَ എല്ലാവരും വിശ്വസിച്ചിരിക്കുന്നു بِاللَّهِ അല്ലാഹുവിൽ وَمَلَائِكَتِهِ അവന്റെ മലക്കുകളിലും وَكُتُبِهِ അവന്റെ (വേദ) ഗ്രന്ഥങ്ങളിലും وَرُسُلِهِ അവന്റെ റസൂലുകളിലും, ദൂതൻമാരിലും لَا نُفَرِّقُ ഞങ്ങൾ വ്യത്യാസം കൽപ്പിക്കുകയില്ല بَيْنَ أَحَدٍ ഒരാൾക്കിടയിലും مِنْ رُسُلِهِ അവന്റെ റസൂലുകളിൽ നിന്ന് وَقَالُوا അവർ പറയുകയും ചെയ്തു, പറയുന്നു سَمِعْنَا ഞങ്ങൾ കേട്ടു وَأَطَعْنَا ഞങ്ങൾ അനുസരിക്കുകയും ചെയ്തു غُفْرَانَكَ നിന്റെ പൊറുക്കൽ رَبَّنَا ഞങ്ങളുടെ രക്ഷിതാവേ وَإِلَيْكَ നിന്നിലേക്ക് തന്നെയാണ് الْمَصِيرُ തിരിച്ചുവരവ്, പര്യവസാനം ﴾286﴿ لَا يُكَلِّفُ اللَّهُ അല്ലാഹു ശാസിക്കുകയില്ല, നിർബന്ധിക്കുകയില്ല, കീർത്തിക്കുകയില്ല نَفْسًا ഒരു ആത്മാവിനോടും (ആളോടും- വ്യക്തിയോടും) إِلَّا وُسْعَهَا അതിന്റെ നിവൃത്തി (സൗകര്യം- കഴിവ്) അല്ലാതെ لَهَا അതിനാണ്, അതിനുണ്ടായിരിക്കും, അതിന്റെതാണ് مَا كَسَبَتْ അത് സമ്പാദിച്ചത് وَعَلَيْهَا അതിന്റെ മേലും തന്നെ, അതിന് തന്നെ مَا اكْتَسَبَتْ അത് സമ്പാദിച്ചുകൂട്ടിയത് رَبَّنَا ഞങ്ങളുടെ റബ്ബേ لَا تُؤَاخِذْنَا ഞങ്ങളെ നീ പിടികൂടരുതേ إِنْ نَسِينَا ഞങ്ങൾ മറന്നുപോയെങ്കിൽ أَوْ أَخْطَأْنَا അല്ലെങ്കിൽ ഞങ്ങൾ അബദ്ധം ചെയ്തെങ്കിൽ رَبَّنَا ഞങ്ങളുടെ റബ്ബേ وَلَا تَحْمِلْ നീ ചുമത്തുകയും ചെയ്യരുതേ عَلَيْنَا ഞങ്ങളുടെ മേൽ, ഞങ്ങൾക്ക് إِصْرًا ഭാരം (ഞെരുക്കം) كَمَا حَمَلْتَهُ നീ അത് ചുമത്തിയതുപോലെ عَلَى الَّذِينَ യാതൊരുവരുടെമേൽ مِنْ قَبْلِنَا ഞങ്ങളുടെ മുമ്പുള്ള رَبَّنَا ഞങ്ങളുടെ റബ്ബേ وَلَا تُحَمِّلْنَا ഞങ്ങളെ നീ വഹിപ്പിക്കുകയും ചെയ്യരുതേ مَا യാതൊന്നിനെ لَا طَاقَةَ കഴിവില്ല, സാധിപ്പില്ല لَنَا بِهِ ഞങ്ങൾക്ക് അതിന് وَاعْفُ عَنَّا ഞങ്ങളെക്കുറിച്ച (ഞങ്ങൾക്ക്) നീ മാപ്പ് നൽകുകയും വേണമേ وَاغْفِرْ لَنَا ഞങ്ങൾക്ക് നീ പൊറുത്തു തരുകയും വേണമേ وَارْحَمْنَا ഞങ്ങളോട് നീ

കരുണ ചെയ്യുകയും, കൃപ കാണിക്കുകയും വേണമേ أَنْتَ مَوْلَانَا നീ ഞങ്ങളുടെ യജമാനനാകുന്നു, തമ്പുരാനാണ് فَانْصُرْنَا ആകയാൽ ഞങ്ങളെ നീ സഹായിക്കണേ عَلَى الْقَوْمِ ജനങ്ങളുടെ മേൽ (എതിരെ) الْكَافِرِينَ അവിശ്വാസികളായ

---

സൂറത്തിന്റെ ആരംഭത്തിൽ, വിശുദ്ധ ക്വുർആൻ അല്ലാഹുവിന്റെ വിധിവിലക്കുകൾ സൂക്ഷിക്കുന്ന 'മുത്തകി'കൾക്ക് മാർഗദർശനമാണെന്ന് അല്ലാഹു പ്രസ്താവിച്ചു. അദൃശ്യകാര്യങ്ങളിൽ വിശ്വസിക്കുക, നമസ്കാരം നിലനിർത്തുക, അല്ലാഹു നൽകിയതിൽ നിന്ന് ചിലവഴിക്കുക, റസൂൽ തിരുമേനിക്കും മുൻ പ്രവാചകൻമാർക്കും അവതരിപ്പിക്കപ്പെട്ടതിലും പരലോകത്തിലും വിശ്വസിക്കുക എന്നിങ്ങനെയുള്ള ഗുണങ്ങളോട് കൂടിയവരാണ് മുത്തക്വികൾ എന്ന് തുടർന്നു വിവരിക്കുകയും ചെയ്തു. അതിനുശേഷം, ഇതേവരെയായി വളരെയേറെ കാര്യങ്ങൾ വിവരിക്കുകയും വിശദീകരിക്കുകയും ചെയ്തു. ആരംഭത്തിൽ പ്രസ്താവിക്കപ്പെട്ട ആ മുത്തക്വികൾ നബിﷺയും, നബിﷺയിൽ വിശ്വസിച്ച സത്യവിശ്വാസികളുമാണെന്ന് ചൂണ്ടിക്കാട്ടിക്കൊണ്ടും, വിശ്വാസം, ഭയഭക്തി, അനുസരണം ആദിയായവയിൽ അവരുടെ നിലപാട് എന്താണെന്ന് വിവരിച്ചുകൊണ്ടും ഈ സൂറത്ത് അല്ലാഹു അവസാനിപ്പിക്കുകയാണ്.

റസൂലിന് അദ്ദേഹത്തിന്റെ റബ്ബിങ്കൽ നിന്ന് എന്തെല്ലാം അവതരിച്ചിട്ടുണ്ടോ അതിലെല്ലാം അദ്ദേഹം വിശ്വസിച്ചിട്ടുമുണ്ട്. ( آمَنَ الرَّسُولُ بِمَا أُنْزِلَ إِلَيْهِ مِنْ رَبِّهِ ) അദ്ദേഹം അതിൽ വിശ്വസിക്കുകയെന്നുള്ളത് സ്വാഭാവികവുമാണ്. അതുകൊണ്ട് തന്നെയാണ് ഈ വചനം അവതരിച്ചപ്പോൾ, وحق له ان يؤمن (അദ്ദേഹം അതിൽ വിശ്വസിക്കുവാൻ അവകാശപ്പെടുകയും ചെയ്തിരിക്കുന്നു) എന്ന് നബിﷺ പറയുകയുണ്ടായതും, (ബൈഹക്വീ, ഹാകിം, ഇബ്നു ജരീർ.) റസൂൽ മാത്രമാണോ അതിൽ വിശ്വസിക്കുന്നത്? അല്ല. എല്ലാ സത്യവിശ്വാസികളും വിശ്വസിച്ചിരിക്കുന്നു ( وَالْمُؤْمِنُونَ ) അത് അവതരിപ്പിച്ചത് അല്ലാഹുവായിരിക്കെ, ഒന്നാമതായി വിശ്വസിക്കേണ്ടത് അല്ലാഹുവിലാണല്ലോ. മലക്കുകളാകുന്ന അദൃശ്യദൂതൻമാരുടെ കൈക്കാണ് അത് അവതരിപ്പിച്ചിരിക്കുന്നതും. അതിനാൽ മലക്കുകളിലും വിശ്വസിക്കേണ്ടിയിരിക്കുന്നു. നബിﷺക്ക് മാത്രമോ, നബിﷺക്ക് അവതരിപ്പിക്കപ്പെട്ട ക്വുർആൻ മാത്രമോ അല്ല അല്ലാഹു അവതരിപ്പിച്ചിട്ടുള്ളത്. പല റസൂലുകൾക്കുമായി വേറെയും പല വേദഗ്രന്ഥങ്ങളും ഇതിന് മുമ്പ് അല്ലാഹു അവതരിപ്പിച്ചിട്ടുണ്ട്. ആ ഗ്രന്ഥങ്ങളുടെയും ആ റസൂലുകളുടെയും ദൗത്യങ്ങളും, പ്രബോധനങ്ങളുമെല്ലാം തന്നെ, നബിﷺയുടെയും ക്വുർആന്റെയും ദൗത്യത്തിൽ നിന്നും, പ്രബോധനങ്ങളിൽ നിന്നും അന്യമായിരുന്നതുമില്ല. അതിനാൽ, അവരെല്ലാവരും- റസൂലും സത്യവിശ്വാസികളുമെല്ലാം തന്നെ- അല്ലാഹുവിലും, അവന്റെ മലക്കുകളിലും അവന്റെ മുഴുവൻ വേദഗ്രന്ഥങ്ങളിലും, അവന്റെ എല്ലാ റസൂലുകളിലും വിശ്വസിച്ചിരിക്കുന്നു. ( كُلٌّ آمَنَ بِاللَّهِ وَمَلَائِكَتِهِ وَكُتُبِهِ وَرُسُلِهِ )

അല്ലാഹുവിന്റെയും അവന്റെ റസൂലുകളുടെയും ഇടയിൽ വ്യത്യസ്തഭാവം കൈക്കൊണ്ടുകൊണ്ട് نُؤْمِنُ بِبَعْضٍ وَنَكْفُرُ بِبَعْضٍ (ഞങ്ങൾ ചിലതിൽ വിശ്വസിക്കും, ചിലതിൽ ഞങ്ങൾ അവിശ്വസിക്കുകയും ചെയ്യും- 4: 150) എന്ന് അവിശ്വാസികൾ പറഞ്ഞതുപോലെ അവർ പറയുകയില്ല. വേദക്കാർ ചെയ്തതുപോലെ نُؤْمِنُ بِمَا أُنْزِلَ عَلَيْنَا (ഞങ്ങൾക്ക് ഇറക്കപ്പെട്ടതിൽ ഞങ്ങൾ വിശ്വസിക്കും- 2: 91) എന്ന് പറഞ്ഞുകൊണ്ട് മറ്റുള്ള വേദഗ്ര

ന്ഥങ്ങളിൽ അവർ അവിശ്വസിക്കയുമില്ല. അല്ലാഹുവിന്റെ റസൂലുകളിൽ പെട്ട ഒരാൾക്കിടയിലും ഞങ്ങൾ വ്യത്യാസം കാണിക്കുകയില്ല എന്നത്രെ അവർ സ്വീകരിച്ചു വരുന്ന നിലപാട്. അഥവാ, എല്ലാ റസൂലുകളിലും, അവർക്ക് അവതരിപ്പിക്കപ്പെട്ട എല്ലാ വേദഗ്രന്ഥങ്ങളിലും വിശ്വസിക്കുന്നവരാണവർ. അതുപോലെത്തന്നെ, മുമ്പ് ഇസ്റാഈല്യർ പറഞ്ഞതുപോലെ سَمِعْنَا وَعَصَيْنَا (ഞങ്ങൾ കേട്ടു, അനുസരണക്കേടും കാണിക്കുന്നു. (2: 93) എന്നും അവർ പറയുകയില്ല. ഞങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്യുന്നു എന്നായിരിക്കും അവർ പറയുക. ( وَقَالُوا سَمِعْنَا وَأَطَعْنَا ) അതെ, അല്ലാഹു എന്ത് കൽപിച്ചാലും വിരോധിച്ചാലും അതെല്ലാം ശരിക്ക് കേട്ടു സ്വീകരിക്കുവാനും, അതനുസരിച്ച് പ്രവർത്തിക്കുവാനും തയ്യാറുള്ളവരാണവർ. കാരണം, അവരുടെ ഏകലക്ഷ്യം അല്ലാഹുവിങ്കൽ നിന്നുള്ള പാപപൊറുതിയാണ്. തങ്ങൾ അല്ലാഹുവിങ്കലേക്ക് മടങ്ങി ച്ചെന്നു അവന്റെ മുമ്പിൽ കണക്കുബോധിപ്പിക്കേണ്ടി വരുമെന്ന ബോധവും അവർക്കുണ്ട്. അതുകൊണ്ട്, 'ഞങ്ങളുടെ റബ്ബേ, നിന്റെ പൊറുതി- അതാണ് ഞങ്ങൾക്ക് വേണ്ടത്- ഞങ്ങളുടെ തിരിച്ചുവരവ് നിന്റെ അടുക്കലേക്കാണല്ലോ.' എന്ന് അവർ പറഞ്ഞു കൊണ്ടിരിക്കും.

ശരി, മേൽ പ്രസ്താവിച്ചപ്രകാരം വിശ്വസിക്കുന്നവരും, അല്ലാഹുവിന്റെ വിധിവിലക്കുകളെല്ലാം നിരുപാധികം അനുസരിക്കുന്നവരുമാണ് സത്യവിശ്വാസികൾ. എന്നാൽ, അല്ലാഹുവിന്റെ എല്ലാ വിധിവിലക്കുകളും അപ്പടി സ്വീകരിച്ചു അനുഷ്ഠിക്കുവാൻ മനുഷ്യന് കഴിയുമോ? എന്ന് വല്ലവർക്കും സംശയം തോന്നിയേക്കാമെങ്കിൽ അതിനുള്ള മറുപടിയായി അല്ലാഹു പറയുന്നു: 'ഒരാളോടും ആ വ്യക്തിക്ക് നിർവഹിക്കുവാൻ സൗകര്യമായതല്ലാതെ അതിനപ്പുറം അല്ലാഹു ശാസിക്കുന്നതല്ല. ( لَا يُكَلِّفُ اللَّهُ نَفْسًا إِلَّا وُسْعَهَا )' വളരെ ശ്രദ്ധേയമായ ഒരു വാക്യമാണിത്. 'പരമാവധി സാധ്യമാകുന്നത്' എന്നോ, 'വിഷമത്തോട് കൂടിയെങ്കിലും കഴിയുന്നത്' എന്നോ മറ്റോ അർത്ഥം വരാവുന്ന (طَاقَتَهَا، مُقْدُورَهَا) പോലെയുള്ള വാക്കുകളൊന്നും ഉപയോഗിക്കാതെ, 'അനുസരിക്കുവാൻ സൗകര്യവും നിവൃത്തിയുമുള്ളത്' എന്ന അർത്ഥത്തിൽ وسعها എന്നത്രെ അല്ലാഹു ഉപയോഗിച്ച വാക്ക്. വലിയ വിഷമമൊന്നും സഹിക്കേണ്ടിവരാതെ- അസഹ്യമായ കഷ്ടനഷ്ടമൊന്നും ബാധിക്കാതെ- അനുഷ്ഠാനത്തിൽ വരുത്താവുന്ന കാര്യങ്ങളേ അല്ലാഹു കൽപിച്ചിട്ടുള്ളുവെന്നാണിതിന്റെ താൽപര്യം. അല്ലാഹു പറയുന്നു: وَمَا جَعَلَ عَلَيْكُمْ فِي الدِّينِ مِنْ حَرَجٍ (മതത്തിൽ അവൻ നിങ്ങളുടെ മേൽ ഒരു വിഷമവും ഏർപ്പെടുത്തിയിട്ടില്ല. (22: 78.) സാധാരണനിലയിൽ പറയത്തക്ക ബുദ്ധിമുട്ടുകൂടാതെ നിർവഹിക്കാവുന്ന കാര്യങ്ങളേ അല്ലാഹു മതത്തിൽ ശാസിക്കുന്നുള്ളൂ എന്ന് സാരം. അതോടുകൂടി, താൽക്കാലികമായോ, സാന്ദർഭികമായോ ഏർപ്പെടുന്ന പ്രതിബന്ധങ്ങളിൽ അതതിനനുസരിച്ച പ്രതിവിധികളും ഇളവുകളും നൽകപ്പെട്ടിട്ടുണ്ട് താനും.

പക്ഷേ, തികച്ചും സ്വതന്ത്രനായി- ഇഷ്ടത്തിനും ഇച്ഛക്കുമൊത്തവിധം- ജീവിച്ചുകൊള്ളുവാൻ മനുഷ്യനെ അല്ലാഹു അനുവദിക്കുന്നില്ലെന്നുള്ളത് പരമാർത്ഥമാണ്. അത് അല്ലാഹുവിന്റെ നീതിക്കും, അവന്റെ സൃഷ്ടികളോട് അവനുള്ള ദയക്കും യോജിക്കുന്നതുമല്ല. ബുദ്ധിയോ യുക്തിയോ അതിനെ ശരിവെക്കുകയുമില്ല. അങ്ങനെ ജീവിക്കുന്നതിന് മതം ഒരു തടസ്സമായി കാണുകയും, അതിന്റെ പേരിൽ മതത്തോട് വെറുപ്പും അറപ്പും

തോന്നുകയും ചെയ്യുന്നവരെപ്പറ്റി, അവർ കേവലം പക്ഷിമൃഗാദികളെപ്പോലെയുള്ള ഒരു തരം പ്രാകൃത ജീവികളെന്നേ കരുതേണ്ടതുള്ളൂ. യഥാർത്ഥത്തിൽ, ഓരോ വ്യക്തിയും ചെയ്തുവെക്കുന്ന നന്മ അതിനുതന്നെയാണ് ഗുണം ചെയ്യുന്നത്. അത് ചെയ്തുകൂട്ടുന്ന തിന്മ അതിനുതന്നെയാണ് ദോഷം വരുത്തുന്നതും. (لَهَا مَا كَسَبَتْ وَعَلَيْهَا مَا اكْتَسَبَتْ) അതിൽ അല്ലാഹുവിന് എന്തെങ്കിലും നേട്ടമോ കോട്ടമോ ഉണ്ടാവാനില്ല. പക്ഷേ, മനുഷ്യന് ഗുണകരമായി കലാശിക്കുന്നത് എന്തൊക്കെയാണ്, ദോഷകരമായി കലാശിക്കുന്നത് ഏതൊക്കെയാണ് എന്നുള്ള സൂക്ഷ്മജ്ഞാനം അവന് മാത്രമാണുള്ളത്, മനുഷ്യന് അതറിഞ്ഞുകൂടാ. അതുകൊണ്ടാണ് മനുഷ്യൻ ജീവിക്കേണ്ടത് ഇന്നിന്ന പ്രകാരമാണെന്ന് അല്ലാഹു ശാസിക്കുന്നതും.

നബിﷺയും സത്യവിശ്വാസികളും പ്രാർത്ഥിച്ചുകൊണ്ടിരിക്കേണ്ടതും, പ്രാർത്ഥിക്കാറുള്ളതുമായ മഹത്തായ ഒരു പ്രാർത്ഥനകൊണ്ടാണ് ഈ അദ്ധ്യായം അല്ലാഹു അവസാനിപ്പിക്കുന്നത്. ഇബ്നുഅബ്ബാസ് (റ) പറയുകയാണ്: 'റസൂൽ തിരുമേനിﷺയുടെ അടുക്കൽ ജിബ്രീൽ (അ) ഉണ്ടായിരുന്ന ഒരവസരത്തിൽ ഒരു ശബ്ദം കേൾക്കപ്പെട്ടു. ജിബ്രീൽ മേൽപോട്ട് നോക്കിയിട്ട് പറഞ്ഞു: ആകാശത്ത് മുമ്പ് തീരെ തുറക്കപ്പെടുകയുണ്ടായിട്ടില്ലാത്ത ഒരു കവാടം തുറക്കപ്പെട്ടതാണത്. അങ്ങനെ, അതിലൂടെ ഒരു മലക്ക് ഇറങ്ങി നബിﷺയുടെ അടുക്കൽ വന്നു. അദ്ദേഹം പറഞ്ഞു: താങ്കൾക്ക് നൽകപ്പെട്ടിട്ടുള്ള രണ്ട് പ്രകാശങ്ങൾകൊണ്ട് സന്തോഷപ്പെട്ടുകൊള്ളുക. താങ്കളുടെ മുമ്പ് ഒരു പ്രവാചകനും അത് നൽകപ്പെട്ടിട്ടില്ല. അതായത് 'ഫാതിഹത്തുൽ കിതാബും' (സൂറ: ഫാതിഹ:യും), സൂറത്തുൽ ബക്വറഃയുടെ അന്ത്യഭാഗങ്ങളും. അവ രണ്ടിൽ നിന്നും താങ്കൾ ഏതക്ഷരം ഓതിയാലും അത് താങ്കൾക്ക് നൽകപ്പെടാതിരിക്കുകയില്ല.' (മു. ന) സൂറത്തുൽ ഫാതിഹഃയും, ഈ സൂറത്തിന്റെ അവസാനത്തിലുള്ള പ്രാർത്ഥനകളുമാണ് ആ രണ്ട് പ്രകാശങ്ങൾകൊണ്ടുദ്ദേശ്യം. ആ പ്രാർത്ഥനകൾക്ക് അല്ലാഹു ഉത്തരം നൽകാതിരിക്കുകയില്ലെന്നത്രെ മലക്ക് നബിﷺയെ അറിയിച്ചത്. അല്ലാഹുവിന്റെ അടിയാൻമാരായ സത്യവിശ്വാസികൾ അവനോട് പ്രാർത്ഥിക്കുവാൻ വേണ്ടി അവൻതന്നെ പഠിപ്പിച്ചുകൊടുത്ത പ്രാർത്ഥനയായിരിക്കെ, ആ പ്രാർത്ഥനകൾക്ക് അവൻ ഒരു പ്രത്യേക പരിഗണന നൽകാതിരിക്കുകയില്ലല്ലോ.

رَبَّنَا (ഞങ്ങളുടെ റബ്ബേ) എന്ന് വിളിച്ചുകൊണ്ട് സത്യവിശ്വാസികൾ ചെയ്യുന്ന ഈ പ്രാർത്ഥനയിലെ അപേക്ഷകൾ ഇവയാണ്:

(1) 'ഞങ്ങൾ മറന്നുപോകുകയോ, ഞങ്ങൾ അബദ്ധം പ്രവർത്തിക്കുകയോ ചെയ്താൽ നീ ഞങ്ങളെ പിടികൂടി ശിക്ഷാനടപടി എടുക്കരുതേ!' മറവി മൂലമോ, അബദ്ധത്തിലോ ചെയ്യുന്ന തെറ്റുകൾക്ക് ശിക്ഷിക്കപ്പെടുന്നതല്ലെന്ന് നബിﷺ പ്രസ്താവിച്ചിരിക്കുന്നു, പല ക്വുർആൻ വചനങ്ങളിൽ നിന്നും അത് വ്യക്തമാകുന്നുമുണ്ട്. എന്നിരിക്കെ, ഈ പ്രാർത്ഥനയുടെ ഉദ്ദേശ്യമെന്താണെന്ന് തോന്നിയേക്കാം. അശ്രദ്ധമൂലവും കർത്തവ്യബോധത്തിന്റെ പോരായ്മ നിമിത്തവുമായിരിക്കും മിക്കപ്പോഴും മറവിയുടെയും അബദ്ധത്തിന്റെയും കാരണം. ചിലപ്പോൾ അനാവശ്യമോ ആക്ഷേപാർഹമോ ആയ വിഷയങ്ങളിൽ ശ്രദ്ധ മുഴുകിപ്പോയതുകൊണ്ടുമായിരിക്കും. അപ്പോൾ, എല്ലാ മറവിയിലും അബദ്ധത്തിലും മനുഷ്യൻ തികച്ചും നിരപരാധിയായിരിക്കുകയില്ല. എനി, മറവികൊണ്ടോ അബദ്ധത്തിലോ

ചെയ്തുപോയ തെറ്റുകൾ മാപ്പുചെയ്യപ്പെട്ടാൽ തന്നെയും അതിനെ തുടർന്നു തൃപ്തികരമല്ലാത്ത ഭവിഷ്യത്തുകൾ വേറെ സംഭവിക്കുവാനും ഇടയുണ്ട്. ആ സ്ഥിതിക്ക് മറവി ബാധിച്ചോ അബദ്ധം പിണഞ്ഞോ ഉണ്ടാകാവുന്ന ദോഷങ്ങളൊന്നും ബാധിക്കാതെ ഇഹത്തിലും പരത്തിലും ഞങ്ങളെ കാത്തുരക്ഷിക്കണേ എന്നാണിതിന്റെ താൽപര്യം.

(2) 'മുമ്പുള്ളവരുടെ മേൽ ചുമത്തിയതുപോലുള്ള ഭാരങ്ങളൊന്നും ഞങ്ങളുടെ മേൽ ചുമത്തരുതേ!' മുൻ സമുദായങ്ങളുടെ മേലുണ്ടായിരുന്നതുപോലെയുള്ള ചില കർശന നിയമങ്ങളും, പ്രയാസം കൂടിയ കർമാചാരങ്ങളുമാണ് ഭാരം ( اصر ) കൊണ്ടുദ്ദേശ്യം. നബിﷺയുടെ ദൌത്യോദ്ദേശ്യങ്ങൾ വിവരിക്കുന്ന കൂട്ടത്തിൽ وَيَضَعُ عَنْهُمْ إِصْرَهُمْ وَالْأَغْلَالَ الَّتِي كَانَتْ عَلَيْهِمْ (അവരുടെ -വേദക്കാരുടെ -ഭാരവും, അവരുടെ മേലുണ്ടായിരുന്ന കുടുക്കുബന്ധങ്ങളും അദ്ദേഹം അവരിൽ നിന്ന് ഇറക്കിവെക്കും (അഅ്റാഫ്: 157) എന്ന് അല്ലാഹു പറഞ്ഞിരിക്കുന്നത് കാണാം. മുൻ സമുദായങ്ങളിലുണ്ടായിരുന്ന പല നിയമങ്ങളും നബി തിരുമേനിﷺയുടെ സമുദായത്തിന് ലഘൂകരിച്ചു കൊടുക്കപ്പെട്ടിട്ടുള്ളത് പ്രസ്താവ്യമാകുന്നു.

(3) 'ഞങ്ങൾക്ക് സാധ്യതയില്ലാത്ത കാര്യങ്ങളൊന്നും ഞങ്ങളെ വഹിപ്പിക്കരുതേ!' അഥവാ ഞങ്ങൾക്ക് താങ്ങുവാൻ കഴിയാത്ത കാര്യങ്ങൾ ഞങ്ങളിൽ സംഭവിപ്പിക്കരുതേ! ഇഹത്തിലും പരത്തിലും ഞങ്ങൾക്ക് സഹിക്കുവാൻ സാധിക്കാത്ത കഷ്ടപ്പാടുകൾ വരാതെ ഞങ്ങളെ കാത്തുതരണേ! എന്ന് സാരം.

(4) 'ഞങ്ങൾക്ക് മാപ്പ് നൽകണേ!'

(5) 'ഞങ്ങൾക്ക് പൊറുത്തു തരണേ!'

(6) 'ഞങ്ങൾക്ക് കരുണ ചെയ്യണേ!' ഞങ്ങളുടെ പാപങ്ങളും തെറ്റുകുറ്റങ്ങളും വെളിക്ക് വരുത്താതെ മൂടിവെച്ചു മാപ്പാക്കുകയും, അവ മൂലം ഞങ്ങളെ ശിക്ഷയിലും അപമാനത്തിലും അകപ്പെടുത്താതെ പൊറുത്തുതരുകയും ചെയ്യേണമേ! എന്നുവേണ്ട, ഞങ്ങളുടെ ഐഹികവും പാരത്രികവുമായ ജീവിതങ്ങളിൽ ഞങ്ങൾക്ക് എല്ലായ്പ്പോഴും കാരുണ്യമേകി അനുഗ്രഹിക്കുകയും ചെയ്യേണമേ! എന്ന് താൽപര്യം.

(7) പ്രാർത്ഥനയിലെ അവസാന വാക്യത്തിന്റെ സാരം ഇപ്രകാരമാകുന്നു:- 'റബ്ബേ! നീയത്രെ ഞങ്ങളുടെ യജമാനൻ. വേറെ ആരുടെ യജമാനത്വവും ഞങ്ങൾ സ്വീകരിക്കുന്നില്ല. എന്നിരിക്കെ, ഞങ്ങളുടെ പ്രാർത്ഥന സ്വീകരിച്ചു ഞങ്ങളെ അനുഗ്രഹിക്കുവാനും, നിന്റെ അടിയാൻമാരും സത്യവിശ്വാസികളുമായ ഞങ്ങൾക്ക് ഞങ്ങളുടെ ശത്രുക്കൾക്കെതിരെ സഹായം നൽകുവാനും ഞങ്ങൾക്ക് നിന്നെയല്ലാതെ ആരെയും ആശ്രയിക്കുവാനില്ലല്ലോ. ആകയാൽ, അവിശ്വാസികളായ എല്ലാവർക്കുമെതിരിൽ സത്യവിശ്വാസികളായ ഞങ്ങളെ നീ സഹായിച്ചുകൊണ്ടിരിക്കണേ!'

ഇബ്നുമസ്ഊദ് (റ)ൽ നിന്ന് ബുഖാരീ, മുസ്ലിം (റ) മുതലായ പല മഹാൻമാരും ഉദ്ധരിച്ച ഒരു ഹദീഥിൽ നബി ﷺ പറയുന്നു: 'സൂറത്തുൽ ബക്വറഃയുടെ അവസാനത്തിൽ നിന്ന് രണ്ട് ആയത്തുകൾ ആരെങ്കിലും ഒരു രാത്രിയിൽ ഓതിയാൽ അവ അവന് മതിയാകും.' ഈ വചനങ്ങൾ അവതരിച്ച സന്ദർഭത്തിൽ നബിﷺ അവ ഓതിയപ്പോൾ,

ഓരോ വാക്യത്തിന്റെയും ഉടനെ **قَدْ فُعِلَتْ** (അപ്രകാരം ചെയ്യപ്പെട്ടിരിക്കുന്നു.) എന്ന് പറയപ്പെട്ടതായി ഇബ്നു അബ്ബാസും (റ) പ്രസ്താവിച്ചിരിക്കുന്നു. (മു. തി.) ഈ വചന ങ്ങളുടെ ശ്രേഷ്ഠതയെ കുറിക്കുന്ന വേറെയും പല ഹദീഥുകൾ കാണാവുന്നതാണ്. ഈ സൂറത്ത് ഓതിക്കഴിയുമ്പോൾ മുആദ് (റ) 'ആമീൻ' ( آمِين ഉത്തരം നൽകേണമേ!) എന്ന് പറഞ്ഞിരുന്നതായി ഇബ്നുജരീർ (റ) മുതലായവർ നിവേദനം ചെയ്തിരിക്കുന്നു. رَبَّنَا لَا تُؤَاخِذْنَا إِنْ نَسِينَا أَوْ أَخْطَأْنَا - الآية

[ اللهم ربنا ولك الحمد ولك المنة والفضل ]

**[يقول افقر العباد الى رحمة الله محمد بن حسن الامانى انتهى تبييض النسخة المسودة لهذه السورة العظيمة ليلة الثلاثاء السادسة من ربيع الاول سنة ١٣٩٨ هـ (الموافق ١٩٧٨/٢/١٣ م) بعد ان كان الفراغ منها ليلة السبت ١٥ جماد الاخرى ١٣٩٦هـ الموافق ١٩٧٦/٥/١٤ م]**

# പടം 1


NATRON LAKES
HERACLEOPOLIS
HONES
BETHSHE
MESM
CLYSMA
SINUS HEROPOLITES
AVITES
BENE KEDAM
ഉപ്പുകടൽ
കാനാൻ
സീൻ കടൽ
അബാരീം പർവ്വം
മോവാബ്
അമ്മോന്യർ

## പ്രധാന സ്ഥലപ്പേരുകൾ അറബിയിലും ഇംഗ്ലീഷിലും

| | | |
|---|---|---|
| അലക്സാന്തരിയ 'ഇസ്കന്തരിയ്യ' | Alexandria | اسكندرية |
| അർസിനോബ്(ഫയ്യൂം) | Arsinob(fayum) | الفيوم |
| അമാലേക്യർ | Amalekites | العمالقة |
| അറേബ്യപെത്ര | Arabian petraea | بطرالعربية |
| അബാരീം | Abarim | أباريم (؟) |
| അമ്മോന്യർ | Ammonities | الامونيوم (؟) |
| ഈജിപ്ത്(ക്വിബ്ത്-മിസ്രായീം- | Egypt(mizraim- | القبط (مصر) |
| ഹാംദേശം) | -land of ham) | مصرييم - بلاد |
| ഉപ്പ്കടൽ(ചാവുകടൽ-ലൂത് കടൽ) | salt sea | البحر المالح - بحرلوط |
| | (Dead sea,bahrlut) | البحر الميت |
| ഏഥാം(മിസ്രയീം) | Etham | مصرييم - مصر القديمة |
| ഏലീം | Elim | ؟ |
| ഏസ്യോൻഗബർ | Ezingeber | ؟ |
| ഏദോം(ഇദൂമ്യ) | Idumaea,Edom | آدوم - ادومية |
| ഐലാത്ത് | Elath,Eloth | الايلة |
| (അൽ അക്വബ) | (Al Aqaba) | العقبة |
| ഐനു മൂസാ | ? | غين موسى |
| ഐൻകാദേശ്(കാദേശ് ബർന്നേയി) | Kaneshburnea | عين قادس |
| ഔറേബ്(ഓറേബ്) | Orab(?) | حورب |
| കാനാൻ | Canan | كنعان |
| കാനാ | Cana | كينا |
| കൂലാത്ത് നക്കൽ | Kulatnackel | ؟ |
| കൈറോ | Cairo | القاهرة (مصر) |
| ക്വന്തറ | Kantara | قنطرة |
| ഗോശൻനാട്(ഇസ്മാഈലിയ) | Land of Goshen (ismailia) | الاسماعيلية |
| ഗസ്സ | Gaza | غزة |
| ചെങ്കടൽ | Red sea | البحر الاحمر (الفلزم) |
| തീഹ്മരുഭൂമി | ? | برية التيه |

| | | |
|---|---|---|
| ദമിയാത്ത | Demiatta | دمياط |
| നോഫ് | Nopha | نوف(؟) |
| നീലനദി | River Nile | نهرالنيل |
| നെബാത്യർ | Nabations | الانباط |
| പോർട്ട്സൈദ് | Portsaid | بورت سعيد |
| പിരമിഡ് | Pyramides | الاهرام |
| പാറാൻ | Paran | فاران |
| പെലിസ്തർ | Philines | فلسطيون (؟) |
| ബൂഖൈർ | Abukir | بوخير |
| ബൈത്ത്ശമസ് | Betheshamesh | بيت شمس |
| ബൊസ്ര | Bozrah | بصرى |
| മഹാസമുദ്രം(റോമക്കടൽ-വെള്ളക്കടൽ-മദ്ധ്യധരണാഴി) | Mediter-renean sea | البحر المتوسط<br>البحر الابيض بحر الروم |
| മെംഫീസ് | Memphis | منف (؟) |
| മോവാബ് | Moab | موآب |
| മിദിയാൻ-(മദ്യൻ) | Madian,Midian | مدين |
| മിദ്യാന്യർ | Midianites | المدائنيون |
| മൻഫലൂത്ത് | ? | منفلوط |
| മആൻ | Maan | معان |
| റെമസേസ്(കൈറോ) | ? | رعمسيس |
| സകാസിക് | Zagazig | زقازيق |
| സീൻ,സീനായി | Sin,Sinai | سينا ـ سيناَء |
| സക്കൂത്ത | Succoth | سكوتا (؟) |
| സൂയസ്(കിലിസ്മാ) | Clysma(suez) | سويس |
| സെയീർ പർവ്വതം | Mt. Sair | جبل صير (؟) |
| സേല(പെത്രാ) | Sela(Petra) | بطرا |
| ശൂർ | Shur | شور |
| യരൂശലം(ജരൂശലം) | Jeruselem | اورشليم (بيت المقدس) |
| ഹോർപർവ്വതം | Mt.Hor | جبل حور |
| ഹിസ്ബൂൻ | Heshbon | حزبون |

പടം 2


فلسطين وبنو اسرائيل
ഫലസ്തീൻ
بعد عهد موسى عليه السلام
12 ഇസ്റാഈൽ ഗോത്രങ്ങൾ
ഭാഗിക്കപ്പെട്ട സ്ഥലങ്ങൾക്ക്
മൂസാ നബി(അ)ക്കു ശേഷം
സുരിയാ
ഹർബോൽ
ഹർമോൻ പർവ്വതം
ദമസ്കോസ്
പാർപ്പർ
മേഖ
ലെബനോൻ മല
കൈസരിയ ലെബ്നോൻ
ഫൊയനീക്യ
ഫിലിപ്പു കൈസര്യ
ഗോലാൻ
ബാശാൻ
ഗർകശ്
അസ്ക്രമോത്ത്
അഫേക്
അബ്ദാൻ
സെഫദ്
കമ്മേർമല
കപ്പർന്നഹൂം
കദേശാൻ
യിസ്രയേൽ
ഹമാത്ത്
യർമുക്ക് നദി
മഗ്ദല
ദോർ
തിബെര്യാസ്
ദെക്കപ്പോലിസ്
കൈസര്യ
ദോഥാൻ
ശാരോൻ
സരേത്ത്
സുക്കോത്ത്
ഐനോൻ
ജോർദ്ദാൻ നദി
ഗിലെയാദ്
ഗെരസ
ബൊസ്രാ
ബേത്ത്ഗമൂൽ
അന്തിപത്രീസ്
യോപ്പാ
ശിലോം
യാബോക്ക്നദി
രാമോത്ത്
ബേത്ത് നിമ്ര
ഗെലിയാദ്
ലുദ്ദ്
ബേത്തേൽ
യെരിഹോ
എക്രോൻ
ബേത്തോൻ
യരൂശലം
ഹെസ്ബോൻ
ബേത്ത്ശംസ്
ബേത്ത് ഹാറാൻ
അമുല്ലാ
ബേത്ത്ലഹേം
ഫെലിസ്ത്യ
എഗ്ലോൽ
ബെത്ത്സൂർ
മോവാബ്
സോവാർ
ആരാദ്
ഗൊമോര്യ
ബർശേബ
ഹേർ
ശൂർ മരുഭൂമി
സെർദ് തോട്
പാറാൻ മരുഭൂമി
സീൻ മരുഭൂമി
സേയിർ പർവ്വതം
1
2
3
4
5
6
7
8
9
10
11
12
സൂചിക
1) ആശേർ
2) ബെൻയമീൻ
3) ദാൻ
4) എഫ്രയിം
5) ഗാദ്
6) യിസ്സാഖാർ
7) യഹൂദാ
8) മനശ്ശെ
9) നഫ്ത്താലി
10) റൂബേൻ
11) ശിമെയോൻ
12) സബൂലൂൻ

**കുറിപ്പുകൾ:** ഇസ്റാഈൽ വർഗം 40കൊല്ലം തീഹ് മരുഭൂമിയിൽ വസിച്ചശേഷം യൂശഉ് നബി(അ)യുടെ കാലത്ത് ഫലസ്തീനിൽ പലേടങ്ങളിലായി കുടിയേറി പാർത്തു. 12 ഗോത്ര ങ്ങളും അധിവസിച്ചിരുന്ന സ്ഥലങ്ങളുടെ സുമാർ അതിർത്തികൾ ഇതിൽ കാണാം. ലൂത്വ് നബി(അ)യുടെ രാജ്യമായ സോദോം, ഗോമൂരിയ എന്നിവയുടെ ഏകദേശസ്ഥാനവും ഇതിൽനിന്ന് മനസ്സിലാക്കാം .ഇസ്റാഈൽ വർഗത്തിന്റെ ഗോത്ര പിതാക്കൾ യഅ്ഖൂബ് നബി (അ)യുടെ മക്കളായതുകൊണ്ട് അവരുടെ പേരിലാണ് 12 വർഗങ്ങൾ അറിയപ്പെടുന്നതും. മറു പുറത്ത് കൊടുത്ത നമ്പറിന്റെ ക്രമാനുസാരം ഇസ്റാഈൽ വർഗങ്ങളുടെ പേരിന്റെ അറബി , ഇംഗ്ലീഷ് രൂപങ്ങൾ

| | | |
|---|---|---|
| 1 ആശേർ(ആശീർ) | Asher | اشير |
| 2 ബെന്യാമിൻ | Benjamin | بنيامين |
| 3 ദാൻ | Dan | دان |
| *4 എഫ്രയിം(യൂസുഫിന്റെ മകൻ) | Ephraim | افرائيم |
| 5 ഗാദ്(ജാദ്) | Gad | جاد |
| 6 യിസ്സാഖാർ | Issacker | ساكر |
| 7 യെഹൂദാ | Judha | يهوذا |
| *8 മനശ്ശേ (യൂസുഫിന്റെ മകൻ) | Manasseh | منشا (ميشا) |
| 9 നഫ്ത്താലി | Nefthali | نفتالى |
| 10 റൂബേൻ(മൂത്തമകൻ) | Reuben | روبين |
| 11 ശിമയോൻ(ശംഊൻ) | Simeon | شمعون |
| 12 സെബൂലൂൻ | Zebulum | زبولون |
| * - യുസുഫ്(യോസേഫ്) | Joseph | يوسف |
| * -ലേവി | Levi | لاوى |

* യൂസുഫ് നബിയുടെ സന്തതികൾ അദ്ദേഹത്തിന്റെ മക്കളായ എഫ്രയീമിന്റെയും മന ശ്ശെയുടെയും പേരിൽ അറിയപ്പെടുന്നു. ലേവി ഗോത്രം പലേടത്തായി വസിച്ചതുകൊണ്ട് അവർക്ക് പ്രത്യേക സ്ഥലം കാണുകയില്ല. ദാൻ ഗോത്രം രണ്ടു സ്ഥലത്ത് കാണാം

## പ്രധാന സ്ഥലപ്പേരുകൾ അറബിയിലും ഇംഗ്ലീഷിലും

| | | |
|---|---|---|
| അഫേക്ക് | Happes | افيق |
| അന്തിപത്രീസ് | Antripatris | (؟) |
| അബാന | Abana | ابانا |
| ഉപ്പുകടൽ(ചാവുകടൽ) | Salt Sea(Dead sea) | البحر المالح. بحر الميتة |
| കൈസാരിയ | Ceisyria | قيسارية |
| കർമേൽ | Carmel | كدمل |
| കപ്പർന്നഹൂം | Capernaum | كفرنعوم (كفرناحوم) |
| കൈസര്യ | Caisarea | قيصرية |
| ഗോലാൻ | Golan | جرلان |
| ഗലീലി | Galilee | الجليل (جليليا) |

| | | |
|---|---|---|
| ഗെരസ് | Gerasa | جرش |
| തിബര്യാസ് | Teberias | طبرية |
| ദമസ്കോസ്(ദിമശ്ക്) | Damascus | دمشق |
| ദക്കപ്പോലീസ്(തൃക്കോനിത്തി) | Trachonitis | العشرالمدن |
| നൈൻ | Nain | نايين |
| പാർപ്പർ | Pharper | فرفر |
| ഫൊയാനീക്യ | Phoenicia | فينيقية |
| ഫെലസ്ത്യ | Philines | فلسطية |
| പാറാൻ | Paran | فاران |
| ബെത്തുശമസ് | Bethashemes | بيت شمس (؟) |
| ബെത്ത്ലെഹേം | Bethlehem | بيت لحم |
| ബെത്ത് സൂർ | Bethsur | بيت صور |
| ബർശേബ | Beersheba | بئر سبع |
| ബൊസ്ര | Bozrah | بصرى |
| ബെത്ത്നിംറ | ? | بيت نمرة |
| ബെത്ത് ഹറാൻ | ? | بيت حاران |
| യാക്കോബ് നദി | ? | نهريعقوب |
| യോപ്പാ | Jopha | يافا |
| യെരീഹോ | Jericho | اريحا |
| യോർദ്ദാൻ(ജോർഡാൻ) | Jordan | برموك (جرمق) |
| യർമൂക്ക്(യർമൂത്ത്) | Hiromox | لبنان |
| ലബ്നോൻ(ലബാനോൻ) | Lebanon | صحراء شور |
| ശൂർ മരുഭൂമി | Dt. shur | صحراء سينا |
| സീൻ മരുഭൂമി | Dt.sinai | جبل صير (؟) |
| സെയീർ പർവ്വതം | Mt.Sair | صيدا |
| സീദോൻ | Zidon | حماة |
| ഹമാത്ത് | Hamath | |
| ഹെബ്രോൻ | Hebron | حبرون |
| ഹോർമല | Mt.Hor | جبل حور |
| ഹർമോൻ | Hermon | حرمون |
| ഹെസ്ബോൻ | Heshbon | حزبون |

سورة آل عمران

# 3. സൂറത്തു ആലു ഇംറാൻ

**മദീനയിൽ അവതരിച്ചത് – വചനങ്ങൾ 200 – വിഭാഗം (റുകൂഉ്) 20**

**ഈ** സൂറത്തിൽ ഇംറാൻ കുടുംബത്തെപ്പറ്റി പ്രസ്താവിക്കപ്പെട്ടിട്ടുള്ളതുകൊണ്ട് ഇതിന് സൂറത്തു ആലു ഇംറാൻ (ഇംറാൻ കുടുംബം) എന്നു പറയപ്പെടുന്നു. ഈ സൂറത്തിന്റെ ശ്രേഷ്ഠതകൾ ഉൾക്കൊള്ളുന്ന ചില ഹദീഥുകൾ സൂറത്തുൽ ബക്വറഃയുടെ ആരംഭത്തിൽ മുമ്പ് ഉദ്ധരിച്ചിട്ടുണ്ട്. യഹൂദികളെയും ഇസ്റാഈല്യരെയും പരാമർശിച്ചുകൊണ്ട് അൽബക്വറഃയിൽ വളരെ കാര്യങ്ങൾ വിവരിക്കുകയുണ്ടായല്ലോ. അതുപോലെ, ആ സൂറത്തിൽ ക്രിസ്ത്യാനികളെ സംബന്ധിച്ചും കുറെയധികം പ്രസ്താവനകൾ അടങ്ങിയിരിക്കുന്നു. ഹിജ്റഃ ഒമ്പതാം കൊല്ലത്തിൽ നജ്റാൻ * ദേശക്കാരായ ഒരു ക്രിസ്തീയ നിവേദക സംഘം നബിﷺയുടെ അടുക്കൽ വന്ന സംഭവത്തെത്തുടർന്നാണ് ഈ സൂറത്തിന്റെ ആദ്യം മുതൽക്കുള്ള എൺപതിൽപരം വചനങ്ങൾ അവതരിച്ചത് എന്നത്രെ പല ക്വുർആൻ വ്യാഖ്യാതാക്കളും പറയുന്നത്. ആ വചനങ്ങളിൽ അടങ്ങിയ ചില ആശയങ്ങൾ മനസ്സിലാക്കുന്നതിന് ആ സംഭവത്തെ പറ്റി അറിയുന്നത് പ്രയോജനകരമായിരിക്കും. ഇസ്ലാം ചരിത്ര ഗ്രന്ഥങ്ങളിലും ചില ഹദീഥ് ഗ്രന്ഥങ്ങളിലും ഉദ്ധരിക്കപ്പെട്ടിട്ടുള്ള പ്രസ്തുത സംഭവത്തിന്റെ ചുരുക്കം ഇപ്രകാരമാകുന്നു:–

അറുപത് പേരടങ്ങിയ ഒരു ക്രിസ്തീയ സംഘമായിരുന്നു അത്. അവരുടെ പ്രസിദ്ധ നേതാക്കളും പണ്ഡിതന്മാരുമായ പതിനാലു പേരടങ്ങിയ ഒരു നേതൃസംഘം അതിലുണ്ടായിരുന്നു. അസ്വ്ർ നമസ്കാരം കഴിഞ്ഞ ഉടനെയായിരുന്നു അവർ മദീനാ പള്ളിയിൽ പ്രവേശിച്ചത്. അവരുടെ നമസ്കാരത്തിന്റെ (പ്രാർത്ഥനാ കർമത്തിന്റെ) സമയമായപ്പോൾ പള്ളിയിൽവെച്ചു തന്നെ അത് നിർവ്വഹിച്ചുകൊള്ളുവാൻ നബിﷺ അവർക്ക് അനുമതി നൽകി. അവർ അവരുടെ പതിവ് പ്രകാരം കിഴക്കോട്ട് തിരിഞ്ഞുകൊണ്ട് അത് നിർവ്വഹിച്ചു. കൂട്ടത്തിൽ ഏറ്റവും വലിയ നേതാക്കളായിരുന്ന മൂന്ന് പേർ നബി ﷺ യുമായി സംഭാഷണം നടത്തി. ഈസാ (അ) ദൈവമാണെന്നും, ദൈവ പുത്രനാണെന്നും, പിതാവ്, മാതാവ്(**) പുത്രൻ എന്നീ മൂന്നും ചേർന്നതാണ് ദൈവമെന്നുമുള്ള പരസ്പര വിരുദ്ധങ്ങളായ ക്രിസ്തീയ വിശ്വാസങ്ങളെ കുറിച്ചും

---

***(*) ഹിജാസിനും യമനിനും ഇടയിലുള്ള ഒരു രാജ്യം***

***(**) ക്രിസ്ത്യാനികളുടെ ത്രിയേകത്വ സിദ്ധാന്തത്തിൽ ഇക്കാലത്ത് മാതാവിനു (മർയംബീവിക്ക്) സ്ഥാനമില്ല. പകരം പരിശുദ്ധാത്മാവിനെയാണ് അവർ സ്വീകരിച്ചിരിക്കുന്നത്. ഇതിനെപ്പറ്റി സന്ദർഭോചിതം പിന്നീട് വിവരിക്കുന്നതാണ്. (ان شاءالله)***

സംസാരം നടന്നു. മരണപ്പെട്ടവരെ ജീവിപ്പിക്കുക മുതലായ ചില അമാനുഷിക ദൃഷ്ടാന്തങ്ങൾ ഈസാ നബി (അ) കൈക്ക് വെളിപ്പെട്ടിരുന്നത് അദ്ദേഹം ദൈവമായത് കൊണ്ടാണെന്നും അദ്ദേഹം ജനിച്ചത് പിതാവില്ലാതെ ആയിരുന്നത് അദ്ദേഹം ദൈവ പുത്രനായത് കൊണ്ടാണെന്നും, വേദ ഗ്രന്ഥങ്ങളിൽ 'ഞാൻ സൃഷ്ടിച്ചു, ഞാൻ കല്പിച്ചു 'എന്നിങ്ങനെ ഏക വചന രൂപത്തിൽ പറയേണ്ടുന്ന സ്ഥാനത്ത് നാം സൃഷ്ടിച്ചു, നാം കൽപിച്ചു എന്നും മറ്റും ബഹുവചന രൂപത്തിൽ പറയുന്നത് ദൈവം ഒന്നിലധികം പേരുള്ളതുകൊണ്ടാണെന്നും മറ്റും അവർ സമർത്ഥിക്കുകയുണ്ടായി(*). അവരുടെ വാദങ്ങളെയും ന്യായങ്ങളെയും ഖണ്ഡിച്ചുകൊണ്ട് ഖുർആൻ അവതരിക്കുകയും അവർ നബി ﷺ യോട് ഉത്തരത്തിൽ മുട്ടുകയും ചെയ്തു. അവരെ നബിﷺ ഇസ്‌ലാമിലേക്ക് ക്ഷണിച്ചു. ഞങ്ങൾ മുമ്പേ മുസ്ലിംകളായി കഴിഞ്ഞിട്ടുണ്ടെന്ന് അവർ വാദിച്ചു. അല്ലാഹുവിന് സന്താനങ്ങൾ ഉണ്ടെന്ന വാദം, പന്നി മാംസം ഭുജിക്കൽ, കുരിശാരാധന മുതലായവ നിങ്ങൾ നടത്തി വരുന്ന സ്ഥിതിക്ക് നിങ്ങൾ ഇസ്‌ലാം അംഗീകരിച്ചിട്ടില്ലെന്ന് നബിﷺ മറുപടി പറഞ്ഞു. സത്യം മനസ്സിലായിട്ടും അതിലേക്ക് മടങ്ങി വരാൻ തയ്യാറാകാതിരുന്ന അവരെ താഴെ 61-ാം വചനത്തിൽ കാണാവുന്നത് പോലെ നബിﷺ 'മുബാഹല'ക്കു (പരസ്പര ശാപ പ്രാർത്ഥന നടത്തുന്നതിന്) ആഹ്വാനം ചെയ്തു. അതിൽ നിന്ന് അവർ ഒഴിഞ്ഞുമാറുകയാണ് ചെയ്തത്. അവസാനം കപ്പം കൊടുത്തുകൊള്ളാമെന്ന് കരാർ ചെയ്തുകൊണ്ട് അവർ മടങ്ങിപ്പോയി. അവരുടെ ഇടയിലുണ്ടായിരുന്ന ചില അഭ്യന്തര വഴക്കുകളിൽ തീരുമാനമെടുക്കുവാൻ പറ്റിയ വിശ്വസ്തനായ ഒരാളെ തങ്ങളൊന്നിച്ചു അയച്ചു തരണമെന്ന അവരുടെ അപേക്ഷ പ്രകാരം 'സമുദായത്തിലെ വിശ്വസ്തൻ ( امين الامة ) എന്ന കീർത്തിനാമത്തിൽ അറിയപ്പെടുന്ന അബൂഉബൈദഃ (റ)യെ അവരൊന്നിച്ച് നബിﷺ അയച്ചു കൊടുക്കുകയും ചെയ്തു. ഇതാണ് സംഭവത്തിന്റെ ചുരുക്കം.

ക്രിസ്ത്യാനികളെയും അവരുടെ വാദങ്ങളെയും പരാമർശിച്ചുകൊണ്ടാണ് ഈ സൂറത്തിലെ ഏതാനും വചനങ്ങൾ അവതരിപ്പിച്ചിരിക്കുന്നത് എന്ന സ്ഥിതിക്ക് ക്രിസ്തീയ വിശ്വാസാചാരങ്ങളിൽ പലതിനെയും ഈ സൂറത്തിൽ ഖണ്ഡിക്കുകയും വിമർശിക്കുകയും ചെയ്തിരിക്കുന്നത് കാണാം. അതേ സമയത്ത് തത്തുല്യങ്ങളായ മറ്റു പല അബദ്ധ വിശ്വാസാചാരങ്ങളെക്കൂടി ഉൾപ്പെടുത്തുന്ന രീതിയിലാണ് അവ പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്. വേറൊരു വസ്തുത കൂടി ഓർമിക്കുന്നത് നന്ന്: ആദ്യത്തെ 80 ൽ പരം വചനങ്ങൾ മേൽ പ്രസ്താവിച്ച നജ്റാൻ നിവേദക സംഘത്തിന്റെ സംഭവത്തെത്തുടർന്ന് അവതരിപ്പിച്ചവയാണെന്ന് പല ഖുർആൻ വ്യാഖ്യാതാക്കളും മൊത്തത്തിൽ പറയുന്നുണ്ടെങ്കിലും അവയിൽ ചില വചനങ്ങളിലെ വിഷയവും സംസാര ശൈലിയും പരിശോധിക്കുമ്പോൾ, അവ അതിനു മുമ്പ്തന്നെ അവതരിപ്പിച്ചിരിക്കുന്നവ യാണെന്നാണ് മനസ്സിലാകുന്നത്. ബദ്ർ യുദ്ധത്തെ സംബന്ധിക്കുന്ന 13-ാം വചനം ഇതിനൊരു ഉദാഹരണമായി ചൂണ്ടിക്കാട്ടപ്പെടുന്നു. പ്രസ്തുത 80 ൽ പെട്ട ചില വചനങ്ങളുടെ അവതരണം നജ്റാൻ സംഘത്തിന്റെ വരവിനെ തുടർന്നുണ്ടായതല്ലെന്ന് കാണിക്കുന്ന ചില രിവായത്തുകൾ നിലവിലുണ്ട് താനും. ആ സ്ഥിതിക്ക് 80 ആയത്തുകൾ നജ്റാൻ കാരെ സംബന്ധിച്ചാണെന്നുള്ള രിവായത്തുകളെആസ്പദമാക്കി അത് ഉറപ്പിച്ചു പറയുവാൻ നിവൃത്തിയില്ല. അതിനാൽ ആ 80 ൽ മിക്കവാറും വചനങ്ങൾ അവരെ

---

***(*) ഇത്തരം ക്രിസ്തീയ വാദങ്ങളെല്ലാം-കാലോചിതമായ ചില പൊടിപ്പും തൊങ്ങലും സഹിതമാണെങ്കിലും - ഇന്നും പാതിരിമാർക്കിടയിൽ സാധാരണമാകുന്നു.***

സംബന്ധിച്ചും, മറ്റു ചിലത് വേറെ അവസരങ്ങളിലും അവതരിച്ചതായിരിക്കുമെന്ന് കരുതുവാനാണ് ന്യായം. (الله اعلم)

---

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ തിരുനാമത്തിൽ**

الٓمٓ ﴿١﴾

**《1》 അലിഫ്-ലാം-മീം**

ٱللَّهُ لَآ إِلَٰهَ إِلَّا هُوَ ٱلْحَىُّ ٱلْقَيُّومُ ﴿٢﴾

**《2》 അല്ലാഹു- അവനല്ലാതെ ആരാധ്യനേയില്ല.(അവൻ) ജീവത്തായുള്ളവൻ: സർവ്വനിയന്താവായുള്ളവൻ**

---

《1》 الم അലിഫ്-ലാം-മീം 《2》 اللّهُ അല്ലാഹു لا إِلَٰهَ ആരാധ്യനേയില്ല إِلا هُوَ അവനല്ലാതെ الْحَيُّ ജീവത്തായുള്ളവൻ,ജീവിച്ചിരിക്കുന്നവനായ الْقَيُّومُ സർവ്വനിയന്താവ്, സ്വയം നിലകൊള്ളുന്നവനായ

---

'അലിഫ്-ലാം-മീം' എന്നതുപോലെ ചില സൂറത്തുകളുടെ ആരംഭത്തിലുള്ള കേവലാക്ഷരങ്ങളെകുറിച്ചു സൂറത്തുൽബക്വറഃയുടെ ആരംഭത്തിൽ വിവരിച്ചിട്ടുണ്ട്. രണ്ടാമത്തെ വചനത്തിലെ ആശയങ്ങൾ അതിലെ 255-ാം വചനമായ 'ആയത്തുൽ കുർസീ' യുടെ വ്യാഖ്യാനത്തിലും വിവരിച്ചിട്ടുണ്ട്. അല്ലാഹുവിനല്ലാതെ വേറെ ആർക്കും ആരാധ്യനാകുവാൻ അവകാശമില്ലെന്നുള്ളതിന് ഒരു കാരണം, അവൻ ജീവത്തായുള്ളവനും, സർവ്വ നിയന്താവായുള്ളവനുമാകുന്നുവെന്ന യാഥാർത്ഥ്യമാണെന്നും നാം അവിടെ ചൂണ്ടിക്കാട്ടിയിരിക്കുന്നു.

---

نَزَّلَ عَلَيْكَ ٱلْكِتَٰبَ بِٱلْحَقِّ مُصَدِّقًا لِّمَا بَيْنَ يَدَيْهِ وَأَنزَلَ ٱلتَّوْرَىٰةَ وَٱلْإِنجِيلَ ۝ مِن قَبْلُ هُدًى لِّلنَّاسِ وَأَنزَلَ ٱلْفُرْقَانَ ﴿٣﴾

**《3》 (നബിയേ, ഈ) വേദഗ്രന്ഥത്തെ - അതിന്റെ മുമ്പിലുള്ളതിനെ സത്യമാക്കി (ശരിവെച്ചു) കൊണ്ട് -യഥാർത്ഥ പ്രകാരം അവൻ നിനക്ക് അവതരിപ്പിച്ചിരിക്കുന്നു. തൗറാത്തും, ഇൻജീലും അവൻ അവതരിപ്പിച്ചിരിക്കുന്നു; (ഇതിന്) മുമ്പായി - മനുഷ്യർക്ക് മാർഗദർശനമായി കൊണ്ട്, (സത്യാ സത്യ) വിവേചനവും അവൻ അവതരി പ്പിച്ചിരിക്കുന്നു.**

---

《3》 نَزَّلَ അവൻ അവതരിപ്പിച്ചു عَلَيْكَ നിന്റെമേൽ, നിനക്ക് الْكِتَابَ (വേദ) ഗ്രന്ഥം بِالْحَقِّ യഥാർത്ഥപ്രകാരം, മുറപ്രകാരം, مُصَدِّقًا സത്യമായി, സത്യമാക്കി (ശരിവെച്ചു) കൊണ്ട് لِمَا بَيْنَ يَدَيْهِ അതിന്റെ മുമ്പിലുള്ളതിനെ وَأَنْزَلَ അവൻ ഇറക്കുകയും ചെയ്തു التَّوْرَاةَ തൗറാത്ത് وَالإِنْجِيلَ ഇൻജീലും مِنْ قَبْلُ മുമ്പ്, മുമ്പായി هُدًى മാർഗദർശനമായിട്ട് لِلنَّاسِ മനുഷ്യർക്ക് وَأَنْزَلَ അവൻ ഇറക്കുകയും ചെയ്തിരിക്കുന്നു الْفُرْقَانَ വിവേചനം, വേർതിരിക്കുന്നത്

**اَلْكِتَاب** (വേദഗ്രന്ഥം) കൊണ്ടുദ്ദേശ്യം ഖുർആൻ തന്നെ. വിശ്വാസ സിദ്ധാന്തങ്ങളിലും, അടിസ്ഥാനപരമായ കാര്യങ്ങളിലും എല്ലാ വേദഗ്രന്ഥങ്ങളും യോജിക്കുന്നത് കൊണ്ട് ഖുർആൻ അതിന്റെ മുമ്പുള്ള ഗ്രന്ഥങ്ങളെ ശരിവെക്കുകയും, അവയുടെ സത്യത സ്ഥാപിക്കുകയും ചെയ്യുന്നുവെന്ന് ഖുർആനെ വിശേഷിപ്പിച്ചിരിക്കുകയാണ്. മുൻവേദഗ്രന്ഥങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ടതും പ്രസിദ്ധിയുള്ളതും തൗറാത്തും ഇൻജീലുമാണല്ലോ.അവയുടെ അനുയായികളായി രണ്ടു സമുദായങ്ങൾ നിലവിലുണ്ട്താനും. അതിനാൽ അവ രണ്ടും പ്രത്യേകം എടുത്തു പറയുകയും ചെയ്തിരിക്കുന്നു. സത്യം ഇന്നതെന്നും അസത്യം ഇന്നതെന്നും വേർതിരിച്ചു വിവേചിക്കുക എന്നതത്രെ **الفرقان**എന്ന വാക്കിന്റെ അർത്ഥം. മുൻവേദഗ്രന്ഥങ്ങളെ സത്യമാക്കി ശരിവെക്കുക മാത്രമല്ല ഖുർആൻ മുഖേന അല്ലാഹു ചെയ്തിരിക്കുന്നത്. സത്യാസത്യങ്ങളും ന്യായാന്യായങ്ങളും അതുമുഖേന വിവേചിച്ചു വിവരിക്കുകകൂടി ചെയ്തിരിക്കുന്നുവെന്ന് താല്പര്യം. യഹൂദികളും ക്രിസ്ത്യാനികളും അവരുടെ പ്രവാചകന്മാരുടെ കാലശേഷം സ്വീകരിച്ചുവന്ന നിലപാട് നോക്കുമ്പോൾ തൗറാത്തും ഇൻജീലുമെന്ന രണ്ട് ദൈവീക ഗ്രന്ഥങ്ങൾ യഥാർത്ഥത്തിൽ മുമ്പ് അവതരിപ്പിക്കപ്പെട്ടിരുന്നോ എന്നു പോലും ലോകത്തിന് മനസ്സിലാക്കുവാൻ പ്രയാസമാകുമായിരുന്നു. അവർ പിന്നീട് സ്വീകരിച്ചു പോന്ന സത്യാസത്യങ്ങളെ വിവേചിക്കുക കൂടിയാണ് ഖുർആൻ ചെയ്യുന്നത്.

തൗറാത്തും ഇൻജീലും കൊണ്ട്- ഇവിടെയും മറ്റെല്ലാ സ്ഥലങ്ങളിലും തന്നെ - വിവക്ഷിക്കപ്പെടുന്നത്; ഇന്ന് നിലവിലുള്ള ബൈബിളും, അതിലെ പഴയ നിയമങ്ങളും പുതിയ നിയമങ്ങളാകുന്ന വിഭാഗങ്ങളുമല്ല. മൂസാ നബി(അ)ക്ക് അവതരിപ്പിക്കപ്പെട്ട യഥാർത്ഥ തൗറാത്തും, ഈസാ നബി(അ)ക്ക് അവതരിപ്പിക്കപ്പെട്ട യഥാർത്ഥ ഇൻജീലുമാകുന്നു. ഇതു രണ്ടിന്റെയും ശരിയായ പകർപ്പ്- ഏറ്റക്കുറവില്ലാത്ത സാക്ഷാൽ പകർപ്പ്-ജൂതന്മാരുടെയോ ക്രിസ്ത്യാനികളുടെയോ മറ്റോ കൈവശം ഇല്ലതന്നെ. പക്ഷേ-പല കൂട്ടിച്ചേർക്കലുകളുടെയും മാറ്റത്തിരുത്തലുകളുടെയും ഇടയിൽ കൂടി- പഴയ നിയമത്തിലെ പുസ്തകങ്ങളിൽ സാക്ഷാൽ തൗറാത്തിന്റെ ഏതെങ്കിലും ഭാഗങ്ങളും, പുതിയ നിയമത്തിലെ പുസ്തകങ്ങളിൽ സാക്ഷാൽ ഇൻജീലിന്റെ ഏതെങ്കിലും ഭാഗങ്ങളും ഉണ്ടായിരിക്കുമെന്ന് മാത്രം. ആ ഭാഗങ്ങൾ ഏതൊക്കെയെന്ന് നിർണയിക്കുക സാധ്യമല്ല. അവയുടെ ഉള്ളടക്കങ്ങൾ പരിശോധിച്ചാൽ , മൂസാ(അ) ന്റെയും ഈസാ (അ)ന്റെയും ശേഷം മതഗ്രന്ഥങ്ങളെന്നോ, ചരിത്രഗ്രന്ഥങ്ങളെന്നോ, ഓർമക്കുറിപ്പുകളെന്നോ, സന്ദേശങ്ങളെന്നോ ഉള്ള നിലക്ക് പലരാൽ എഴുതപ്പെട്ടവയാണെന്ന് കാണാവുന്നതാകുന്നു. ചുരുക്കം ചിലതിൽ അവ എഴുതിയ കർത്താക്കളുടെ പേരുപോലും കാണാം. മൂസാ നബി (അ)യുടെ കാലശേഷമുള്ള ചില സംഭവങ്ങൾ പഴയ നിയമത്തിലും, ഈസാ നബി(അ)യുടെ കാലശേഷമുള്ള ചില സംഭവങ്ങൾ പുതിയ നിയമത്തിലും കാണാവുന്നതുമാകുന്നു. ചുരുക്കിപ്പറഞ്ഞാൽ ചില തല്പരകക്ഷികൾ പറഞ്ഞുവരുന്നത് പോലെ, ഖുർആൻ ശരിവെക്കുന്നത് നിലവിലുള്ള ബൈബ്ളിലെ പഴയ നിയമങ്ങളാകുന്ന തൗറാത്തിനെയോ പുതിയ നിയമങ്ങളാകുന്ന ഇൻജീലിനെയോ അല്ല. അല്ലാഹു അവതരിപ്പിച്ച യഥാർത്ഥ തൗറാത്തിനെയും ഇൻജീലിനെയും മാത്രമാകുന്നു.

إِنَّ ٱلَّذِينَ كَفَرُواْ بِـَٔايَـٰتِ ٱللَّهِ لَهُمْ عَذَابٌ شَدِيدٌ ۗ وَٱللَّهُ عَزِيزٌ ذُو ٱنتِقَامٍ ﴿٤﴾

**﴾4﴿ നിശ്ചയമായും അല്ലാഹുവിന്റെ ആയത്തു (ലക്ഷ്യം)കളിൽ അവിശ്വസിച്ചിട്ടുള്ളവർ (ആരോ) അവർക്ക് കഠിനമായ ശിക്ഷയുണ്ട്. അല്ലാഹുവാകട്ടെ പ്രതാപശാലിയാണ്; ശിക്ഷാ നടപടി എടുക്കുന്നവനാണ്.**

إِنَّ ٱللَّهَ لَا يَخۡفَىٰ عَلَيۡهِ شَيۡءٞ فِي ٱلۡأَرۡضِ وَلَا فِي ٱلسَّمَآءِ ۝٥

**﴾5﴿ നിശ്ചയമായും അല്ലാഹു - ഭൂമിയിലാകട്ടെ-ആകാശത്തിലാകട്ടെ -യാതൊന്നും അവന്റെ മേൽ അവ്യക്തമായിരിക്കയില്ല.**

هُوَ ٱلَّذِي يُصَوِّرُكُمۡ فِي ٱلۡأَرۡحَامِ كَيۡفَ يَشَآءُۚ لَآ إِلَٰهَ إِلَّا هُوَ ٱلۡعَزِيزُ ٱلۡحَكِيمُ ۝٦

**﴾6﴿ അവനത്രെ, താൻ ഉദ്ദേശിക്കുന്ന പ്രകാരം ഗർഭാശയങ്ങളിൽനിങ്ങളെ രൂപപ്പെടുത്തുന്നവൻ, അവനല്ലാതെ ആരാധ്യനേ ഇല്ല: അഗാധജ്ഞനായ പ്രതാപശാലിയാണ് (അവൻ)**

---

﴾4﴿ إِنَّ الَّذِينَ كَفَرُوا നിശ്ചയമായും അവിശ്വസിച്ചവർ بِآيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തുകളിൽ لَهُمْ അവർക്കുണ്ട് عَذَابٌ ശിക്ഷ شَدِيدٌ കഠിനമായ وَاللَّهُ അല്ലാഹുവാകട്ടെ عَزِيزٌ പ്രതാപശാലിയാണ്. ذُو انْتِقَامٍ ശിക്ഷാനടപടി എടുക്കുന്നവനാണ്, പ്രതികാരമെടുക്കുന്നവനാണ് ﴾5﴿ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يَخْفَى عَلَيْهِ അവന്റെ മേൽ അവ്യക്തമാകയില്ല (മറഞ്ഞുപോകുന്നതല്ല) شَيْءٌ ഒരു വസ്തുവും فِي الْأَرْضِ ഭൂമിയിൽ وَلَا فِي السَّمَاءِ ആകാശത്തിലുമില്ല ﴾6﴿ هُوَ الَّذِي يُصَوِّرُكُمْ അവനെത്രെ നിങ്ങളെ രൂപപ്പെടുത്തുന്നവൻ فِي الْأَرْحَامِ ഗർഭാശയങ്ങളിൽ كَيْفَ يَشَاءُ അവൻ എങ്ങിനെ ഉദ്ദേശിക്കുന്നുവോ (അങ്ങിനെ) لَا إِلَٰهَ ഒരു ആരാധ്യനുമില്ല إِلَّا هُوَ അവനല്ലാതെ الْعَزِيزُ പ്രതാപശാലി الْحَكِيمُ അഗാധജ്ഞൻ, യുക്തിമാൻ

---

മാതാക്കളുടെ ഗർഭാശയങ്ങളിൽവെച്ച് ഓരോരുത്തർക്കും അവരുടെതായ രൂപം നൽകി സൃഷ്ടിച്ചുണ്ടാക്കുന്നവൻ അല്ലാഹുവല്ലാതെ മറ്റാരുമല്ല. അതാകട്ടെ, അവൻ ഉദ്ദേശിക്കുന്ന രൂപത്തിലും സ്വഭാവത്തിലും. അതിൽ നിങ്ങൾക്കോ, നിങ്ങളുടെ പിതാക്കൾക്കോ, ആരാധ്യന്മാർക്കോ മറ്റോ യാതൊരു പങ്കുമില്ല. ആരുടെ ഉദ്ദേശ്യത്തിനും അതിൽ സ്ഥാനമില്ല.

---

هُوَ ٱلَّذِي يُصَوِّرُكُمۡ فِي ٱلۡأَرۡحَامِ كَيۡفَ يَشَآءُۚ لَآ إِلَٰهَ إِلَّا هُوَ ٱلۡعَزِيزُ ٱلۡحَكِيمُ ۝٦

**﴾7﴿ (നബിയേ) അവനത്രെ, നിന്റെമേൽ വേദഗ്രന്ഥം അവതരിപ്പിച്ചവൻ, 'മുഹ്കമായ' [ദൃഢ പ്രധാനമായ] ഒരു തരം 'ആയത്തു' [വചനം] കൾ അതിൽപെട്ടതാകുന്നു. അവ (ആ) ഗ്രന്ഥത്തിന്റെ മൂലകേന്ദ്രമത്രെ .'മുതശാബിഹായ'[പരസ്പരസാദൃശ്യമുള്ളതായ] മറ്റൊരു വിഭാഗവും അതിൽ ഉണ്ട്.**

فَأَمَّا ٱلَّذِينَ فِي قُلُوبِهِمۡ زَيۡغٌ فَيَتَّبِعُونَ مَا تَشَٰبَهَ مِنۡهُ ٱبۡتِغَآءَ ٱلۡفِتۡنَةِ وَٱبۡتِغَآءَ تَأۡوِيلِهِۦۗ وَمَا يَعۡلَمُ تَأۡوِيلَهُۥٓ إِلَّا ٱللَّهُۗ وَٱلرَّٰسِخُونَ فِي ٱلۡعِلۡمِ يَقُولُونَ ءَامَنَّا بِهِۦ كُلٌّ مِّنۡ عِندِ رَبِّنَاۗ وَمَا يَذَّكَّرُ إِلَّآ أُوْلُواْ ٱلۡأَلۡبَٰبِ ۝٧

എന്നാൽ, തങ്ങളുടെ ഹൃദയങ്ങളിൽ വക്രതയുള്ളവർ, കുഴപ്പത്തെ ആഗ്രഹിച്ചും,വ്യാഖ്യാനത്തെ (അഥവാ പൊരുളിനെ) ആഗ്രഹിച്ചും കൊണ്ട് അവർ അതിൽ നിന്നും പരസ്പരം സാദൃശ്യമുള്ളതിന് [മുതശാബിഹാ'യതിനു] പിന്നാലെ കൂടുന്നതാകുന്നു. അതിന്റെ വ്യാഖ്യാനം (അഥവാ പൊരുൾ) അല്ലാഹുവല്ലാതെ അറിയുകയില്ല താനും.

അറിവിൽ അടിയുറച്ചവരാകട്ടെ, അവർ പറയും : ഞങ്ങൾ അതിൽ വിശ്വസിച്ചിരിക്കുന്നു; 'എല്ലാം നമ്മുടെ റബ്ബിന്റെ പക്കൽനിന്നുള്ളതാകുന്നു. (സൽ) ബുദ്ധിയുള്ളവരല്ലാതെ ഉറ്റാലോചിക്കുന്നതല്ലതാനും.

رَبَّنَا لَا تُزِغۡ قُلُوبَنَا بَعۡدَ إِذۡ هَدَيۡتَنَا وَهَبۡ لَنَا مِن لَّدُنكَ رَحۡمَةًۚ إِنَّكَ أَنتَ ٱلۡوَهَّابُ ۝٨

﴾8﴿ (അവർ തുടരും:) 'ഞങ്ങളുടെ റബ്ബേ! ഞങ്ങളെ നീ സന്മാർഗത്തിലാക്കിയ ശേഷം (വീണ്ടും) ഞങ്ങളുടെ ഹൃദയങ്ങളെ നീ തെറ്റിക്കരുതേ! ഞങ്ങൾക്ക് നിന്റെ അടുക്കൽ നിന്ന് നീ കാരുണ്യം പ്രദാനം ചെയ്യുകയും വേണമേ!നിശ്ചയമായും, നീതന്നെയാണ് വളരെ പ്രദാനം ചെയ്യുന്നവൻ.

رَبَّنَآ إِنَّكَ جَامِعُ ٱلنَّاسِ لِيَوۡمٍ لَّا رَيۡبَ فِيهِۚ إِنَّ ٱللَّهَ لَا يُخۡلِفُ ٱلۡمِيعَادَ ۝٩

﴾9﴿ ഞങ്ങളുടെറബ്ബേ, നിശ്ചയമായും നീ, യാതൊരു സന്ദേഹവുമില്ലാത്തതായ ഒരു ദിവസത്തേക്ക് മനുഷ്യരെ(യെല്ലാം) ഒരുമിച്ചു കൂട്ടുന്നവനാകുന്നു. നിശ്ചയമായും അല്ലാഹു വാഗ്ദത്ത നിശ്ചയത്തിന് എതിര് പ്രവർത്തിക്കുകയില്ല

---

﴾7﴿ هُوَ الَّذِي അവൻയാതൊരുവനത്രെ, അവനത്രെ യാതൊരുവൻ أَنْزَلَ عَلَيْكَ നിന്റെ മേൽ അവതരിപ്പിച്ച, അവൻ ഇറക്കി الْكِتَابَ (വേദ)ഗ്രന്ഥം, ഈ ഗ്രന്ഥത്തെ مِنْهُ അതിലുണ്ട്, അതിൽപെട്ടതാണ് آيَاتٌ ചില ആയത്തുകൾ, ഒരു(തരം) ആയത്തു (വചനം) കൾ مُحْكَمَاتٌ ദൃഢപ്രധാനമായ, ബലവത്തായ, നിയമബലമുള്ള هُنَّ അവ

أُمُّ الْكِتَابِ ഗ്രന്ഥത്തിന്റെ മൂലമാകുന്നു (കേന്ദ്രമാണ്-മർമപ്രധാനമാണ്-തള്ളയാണ്) وَأُخَرُ വേറെ ചിലതുമുണ്ട്, മറ്റുചിലത് مُتَشَابِهَاتٌ പരസ്പരം സദൃശമായവ, അന്യോന്യം തിരിച്ചറിയാത്തവ فَأَمَّا الَّذِينَ എന്നാൽ യാതൊരുകൂട്ടർ فِي قُلُوبِهِمْ അവരുടെ ഹൃദയങ്ങളിലുള്ള (ഉണ്ട്) زَيْغٌ വക്രത, തെറ്റൽ فَيَتَّبِعُونَ അവർ പിൻപറ്റും (പിന്നാലെ കൂടും) مَا تَشَابَهَ مِنْهُ അതിൽനിന്ന് പരസ്പര സാദൃശ്യമായതിനെ ابْتِغَاءَ ആഗ്രഹിച്ചതിനാൽ الْفِتْنَةِ കുഴപ്പത്തെ وَابْتِغَاءَ ആഗ്രഹിച്ചുകൊണ്ടും تَأْوِيلِهِ അതിന്റെ വ്യാഖ്യാനത്തെ, പൊരുളിനെ, പര്യവസാനത്തെ وَمَا يَعْلَمُ അറിയുകയുമില്ല تَأْوِيلَهُ അതിന്റെ വ്യാഖ്യാനം, പൊരുൾ إِلَّا اللَّهُ അല്ലാഹുവല്ലാതെ وَالرَّاسِخُونَ അടിയുറച്ചവർ, പൂണ്ടുപിടിച്ചവരാകട്ടെ, അടിയുറച്ചവരും فِي الْعِلْمِ അറിവിൽ, ജ്ഞാനത്തിൽ يَقُولُونَ അവർപറയും آمَنَّا بِهِ ഞങ്ങളതിൽ വിശ്വസിച്ചിരിക്കുന്നു كُلٌّ എല്ലാം مِنْ عِنْدِ رَبِّنَا നമ്മുടെ (ഞങ്ങളുടെ) റബ്ബിന്റെ പക്കൽ നിന്നാകുന്നു وَمَا يَذَّكَّرُ ഉറ്റാലോചിക്കുന്നതുമല്ല, ഓർമവെക്കുകയുമില്ല إِلَّا أُولُو الْأَلْبَابِ (സൽ) ബുദ്ധിമാൻമാരല്ലാതെ ﴾8﴿ رَبَّنَا ഞങ്ങളുടെ റബ്ബേ لَا تُزِغْ നീ തെറ്റിക്കരുതേ, വക്രമാക്കരുതേ قُلُوبَنَا ഞങ്ങളുടെ ഹൃദയങ്ങളെ بَعْدَ إِذْ هَدَيْتَنَا നീ ഞങ്ങളെ സന്മാർഗത്തിൽ ആക്കിയതിനുശേഷം وَهَبْ لَنَا ഞങ്ങൾക്ക് നീ പ്രദാനവും ചെയ്യണേ مِنْ لَدُنْكَ നിന്റെ പക്കൽ നിന്ന്, നീന്റെ വകയായി رَحْمَةً കാരുണ്യം إِنَّكَ أَنْتَ നിശ്ചയമായും നീ തന്നെ الْوَهَّابُ വളരെ പ്രദാനം ചെയ്യുന്നവൻ, വലിയ ദാനക്കാരൻ ﴾9﴿ رَبَّنَا ഞങ്ങളുടെ റബ്ബേ إِنَّكَ جَامِعُ നിശ്ചയമായും നീ ഒരുമിച്ചുകൂട്ടുന്നവനാകുന്നു النَّاسِ മനുഷ്യരെ لِيَوْمٍ ഒരു ദിവസത്തേക്ക് لَا رَيْبَ യാതൊരു സന്ദേഹവുമില്ല فِيهِ അതിൽ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يُخْلِفُ അവൻ വ്യത്യാസം (എതിര്-ലംഘനം) ചെയ്കയില്ല الْمِيعَادَ വാഗ്ദത്ത നിശ്ചയം, നിശ്ചിത അവധി

---

'മുഹ്കമും മുതശാബിഹും' (المحكم والمتشابه) എന്ന തലക്കെട്ടിൽ മുഖവുരയിൽ ഒരു അദ്ധ്യായം കൊടുത്തിട്ടുണ്ട്. ഈ 7 ാം വചനം ഉദ്ധരിച്ചുകൊണ്ട് അതിന്റെ അടിസ്ഥാനത്തിൽ അവ രണ്ടിനെയും സംബന്ധിച്ചു അവശ്യം അറിഞ്ഞിരിക്കേണ്ട പല വിഷയങ്ങൾ അവിടെ വിവരിക്കുകയും ചെയ്തിരിക്കുന്നു. ഈ വചനങ്ങളുടെ വ്യാഖ്യാനത്തിൽ അവകൂടി ഓർമിക്കുന്നത് നന്നായിരിക്കും. ഈ വചനങ്ങളുടെ സാരം ചുരുക്കത്തിൽ ഇങ്ങനെ മനസ്സിലാക്കാം:-

ഖുർആനാകുന്ന ഈ വേദഗ്രന്ഥം അവതരിപ്പിച്ചത് അല്ലാഹുവാണ്. അതിൽ 'മുഹ്കമായ' വചനങ്ങൾ (ايات محكمات) എന്നും മുത്തശാബിഹായ (متشابهات) വചനങ്ങൾ എന്നും രണ്ടുതരം വചനങ്ങൾ അടങ്ങിയിരിക്കുന്നു.ആദ്യത്തെ വിഭാഗമാണ് ഖുർആന്റെ മൂലപ്രധാനമായ ഭാഗം. രണ്ടാമത്തെ വിഭാഗത്തിന്റെ യഥാർത്ഥ വ്യാഖ്യാനവും പൊരുളും അല്ലാഹുവിനേ അറിയുകയുള്ളൂ. എന്നാൽ വക്ര ഹൃദയരായ ആളുകൾ കുഴപ്പമുണ്ടാക്കുവാനും, ദുർവ്യാഖ്യാനം ചെയ്‌വാനും വേണ്ടി ഈ വിഭാഗത്തിന്റെ പിന്നാലെ കൂടുന്നതാണ്. അടിപതറാത്ത അറിവുള്ള ആളുകൾ ഈ വിഭാഗത്തിന് തങ്ങളുടെവക വ്യാഖ്യാനം നൽകുവാനും അതിൽ ചുഴിഞ്ഞന്വേഷണം നടത്തുവാനും മുതിരുകയില്ല. എല്ലാം അല്ലാഹു അവതരിപ്പിച്ചതും

സത്യയാഥാർത്ഥ്യവുമാണെന്ന് ഉറച്ചു വിശ്വസിക്കുകയും, വിശദാംശങ്ങൾ അല്ലാഹുവിലേക്ക് വിട്ടേക്കുകയുമായിരിക്കും അവർ ചെയ്യുക. തങ്ങളുടെ പക്കൽ വല്ല വക്രതയും അബദ്ധവും പറ്റിപോകാതിരിക്കുവാനും, അല്ലാഹുവിന്റെ കാരുണ്യം ലഭിക്കുവാനും അവർ പ്രാർത്ഥിച്ചുകൊണ്ടിരിക്കുകയും ചെയ്യും.

'മുഹ്കമ് (محكم)' എന്ന വാക്കിന് ബലവത്തായത്, ദൃഢമാക്കപ്പെട്ടത്, യുക്തിമത്തായത്, സുവ്യക്തമായത്, നിയമബലമുള്ളത് എന്നൊക്കെ സന്ദർഭത്തിനനുസരിച്ച് അർത്ഥം നല്കാവുന്നതാണ്. 'മുതശാബിഹ് (متشابه)' എന്നാൽ പരസ്പര സാദൃശ്യമുള്ളത് , (സാദൃശ്യം നിമിത്തം) വേർതിരിച്ചറിയാത്തത്, അന്യോന്യം തുല്യമായുള്ളത് എന്നിങ്ങനെയും അർത്ഥമാകുന്നു. ഇവിടെ 'മുഹ്കമു'കൊണ്ടുള്ള വിവക്ഷയെപ്പറ്റി ക്വുർആൻ വ്യാഖ്യാതാക്കൾ പലരും പല വിധത്തിൽ വിവരിച്ചുകാണാം. അവയിൽ കൂടുതൽ യുക്തവും അനുയോജ്യവുമായി കാണുന്നതും സൂക്ഷ്മജ്ഞാനികളായ പല മഹാന്മാരും സ്വീകരിച്ചുവരുന്നതുമായ അഭിപ്രായത്തിന്റെ ചുരുക്കം ഇതാണ്:- സംശയത്തിനും ആശയകുഴപ്പത്തിനും ഇടമില്ലാത്തവണ്ണം അർത്ഥവും ആശയവും വ്യക്തമായി മനസ്സിലാകുന്നതെല്ലാം 'മുഹ്കമും' അല്ലാത്തവ 'മുതശാബിഹു'മാകുന്നു. ഈ നിർവ്വചനം വിശദീകരിക്കുമ്പോൾ മറ്റുള്ള അഭിപ്രായങ്ങളെല്ലാം ഈ നിർവ്വചനത്തിന്റെ വ്യാപ്തിയിൽ ഒതുങ്ങി നിൽക്കുന്നവയോ, അതിന്റെ ചില വശങ്ങൾക്കുമാത്രം പ്രാധാന്യം നൽകുന്നവയോ ആണെന്നു കാണാവുന്നതാണ്.

ഇമാം റാഗിബ് (റ) അദ്ദേഹത്തിന്റെ ക്വുർആൻ നിഘണ്ടുവായ 'അൽമുഫ്റദാത്തിൽ' ഈ രണ്ടു വാക്കുകളെയും വിവരിച്ചുകൊണ്ട് പ്രസ്താവിച്ച ചില വിവരങ്ങൾ അറിയുന്നത് നന്നായിരിക്കും. (محكم) എന്ന മൂലപദത്തെ വിവരിക്കുന്ന മദ്ധ്യെ ഈ (7-ാം) വചനം ചൂണ്ടിക്കാട്ടികൊണ്ട് അദ്ദേഹം പറയുന്നു: 'മുഹ്കമ്' എന്നാൽ, പദത്തെ അപേക്ഷിച്ചു കൊണ്ടാകട്ടെ അർത്ഥത്തെ അപേക്ഷിച്ചുകൊണ്ടാകട്ടെ യാതൊരു ആശങ്കയും ഏർപ്പെടുവാനില്ലാത്തതാകുന്നു. 'മുതശാബിഹ്' പല തരത്തിലുണ്ട്. അതിനെപ്പറ്റി തൽ സ്ഥാനത്ത് പ്രസ്താവിക്കാം. പിന്നീട് (شبه) എന്ന മൂലപദത്തെപറ്റി സംസാരിക്കുന്ന മദ്ധ്യേ ഈ വാഗ്ദാനം നിറവേറ്റിക്കൊണ്ടു സുദീർഘമായ ഒരു വിശദീകരണം അദ്ദേഹം നൽകിയതായിക്കാണാം. അതിന്റെ രത്നച്ചുരുക്കം ഇപ്രകാരമാകുന്നു:

'വാക്കിലോ അർത്ഥത്തിലോ മറ്റൊന്നിനോട് സാദൃശ്യമുള്ളകാരണത്താൽ, വ്യാഖ്യാനത്തിൽ സംശയം കുടുങ്ങുന്ന ഭാഗത്തിനാണ് ക്വുർആനിൽ 'മുതശാബിഹ്' എന്നു പറയുന്നത്. ക്വുർആൻ വചനങ്ങൾ പരിശോധിച്ചാൽ അവ മൂന്നു വിധത്തിലായിരിക്കും.

(1) നിരുപാധികം മുഹ്കമായത്.

(2) നിരുപാധികം മുതശാബിഹായത്

(3) ഒരു വശത്തുകൂടെ നോക്കുമ്പോൾ മുഹ്കമും, വേറൊരു വശത്തുകൂടെ നോക്കുമ്പോൾ മുതശാബിഹുമായത്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ മുതശാബിഹിനെ മൊത്തത്തിൽ മൂന്നായി ഭാഗിക്കാം.

(1) പദം നോക്കുമ്പോൾ മുതശാബിഹായത്, ഒറ്റവാക്കുകളുടെ അർത്ഥം സുനിശ്ചിതമല്ലായ്കകൊണ്ടും, വാചക ഘടനയുടെ പ്രത്യേക സ്വഭാവം നിമിത്തവും

ഇതുണ്ടാകുന്നു.

(2) ഉദ്ദേശ്യം നോക്കുമ്പോൾ മുതശാബിഹായത്. അല്ലാഹുവിന്റെ ഗുണവിശേഷങ്ങൾ, ക്വിയാമത്തു നാളിലെ വിവരങ്ങൾ ആദിയായവ ഇതിൽപെട്ടതാകുന്നു. കാരണം, അവ നമ്മുടെ ഊഹത്തിനും, അനുമാനത്തിനും, പരിചയത്തിനും അതീതമാകുന്നു.

(3) പദങ്ങൾ നോക്കുമ്പോഴും ഉദ്ദേശ്യം നോക്കുമ്പോഴും മുതശാബിഹായത്. ഇതിനു പല ഉദാഹരണങ്ങളുമുണ്ട്. (ആയത്തിലെ) വിധി പൊതുവായതോ, പ്രത്യേകമായതോ? നിർബന്ധ രൂപത്തിലുള്ളതോ, ഉപദേശരൂപത്തിലുള്ളതോ? ആദ്യം അവതരിച്ചതോ, പിന്നീട് അവതരിച്ചതോ? വിധി ഏതു സന്ദർഭത്തിലേക്ക് ബാധകമായതാണ്? വിധിയുടെ ഉപാധികൾ എന്തൊക്കെ? എന്നിത്യാദി വിഷയങ്ങളിൽ നേരിടുന്ന അവ്യക്തതയായിരിക്കും ഇതിനു കാരണം. ഈ വസ്തുതകൾ മനസ്സിലാക്കിക്കഴിഞ്ഞാൽ, മുതശാബിഹിനു ക്വുർആൻ വ്യാഖ്യാതാക്കൾ നൽകിയിട്ടുള്ള വ്യത്യസ്ത വ്യാഖ്യാനങ്ങളെല്ലാം മേൽ പ്രസ്താവിച്ചതിൽ അടങ്ങിയിട്ടുണ്ടെന്നു കാണാം, (من المفردات)

താൻ ചൂണ്ടികാട്ടിയ പ്രസ്തുത ഓരോ മുതശാബിഹിനും ഇമാം റാഗിബ്(റ) ഉദാഹരണങ്ങളും ഉദ്ധരിച്ചിട്ടുണ്ട്.ദൈർഘ്യഭയം നിമിത്തം നാമതുവിട്ടുകളഞ്ഞിരിക്കുകയാണ്. മുതശാബിഹിന്റെ വിശദീകരണത്തിൽനിന്നു മുഹ്കമിന്റെ ഉദ്ദേശ്യവും സ്പഷ്ടമാണല്ലോ. ഇമാം ശാഹ്‌വലിയുല്ലാഹിദ്ദഹ്‌ലവി (റ)യിൽ നിന്നും മറ്റും ഉദ്ധരിച്ചുകൊണ്ട് മുഖവുരയിൽ വിവരിച്ചതിൽ നിന്നും മേൽകണ്ട ഉദ്ധരണിയിൽ നിന്നുമായി മുഹ്കമ് - മുതശാബിഹിനെപ്പറ്റി അത്യാവശ്യ വിവരം ആർക്കും മനസ്സിലാക്കാവുന്നതാണ്. (ان شاءالله)

'മുഹ്കമ്', മുത്തശാബിഹ്, തഅ്‌വീൽ(المحكم والمتشابه والتأويل)എന്നിവയെ സംബന്ധിച്ച അഭിപ്രായ വ്യത്യാസങ്ങൾ സവിശദം വിവരിച്ചശേഷം സയ്യിദ് റഷീദ് റിദ്വാ (റ) തഫ്സീറുൽ മനാറിൽ പ്രസ്താവിച്ചതിന്റെ രത്നച്ചുരുക്കം കൂടി അറിയുന്നത് സന്ദർഭോചിതമായിരിക്കും. അതിങ്ങനെ ഉദ്ധരിക്കാം:-

'ശൈഖുൽ ഇസ്‌ലാം ഇബ്നു തൈമിയ്യഃ (റ) സൂറത്തുൽ ഇഖ്‌ലാസ്വിന്റെ വ്യാഖ്യാനത്തിൽ 'മുതശാബിഹ്'നെയും 'തഅ്‌വീലി'നെയുംകുറിച്ച് സംസാരിച്ച ഭാഗം സൂക്ഷ്മമായി പരിശോധിച്ചപ്പോൾ അതാണ് ഏറ്റവും യാഥാർത്ഥ്യവും ശരിയുമായ വിവരണമെന്ന് നമുക്ക് ബോധ്യമായിരിക്കുന്നു. അർത്ഥം ഗ്രാഹ്യമല്ലാത്ത വാക്യം ക്വുർആനിൽ ഇല്ലായെന്നും 'മുതശാബിഹ്'കേവലം ആപേക്ഷികമാണ്- ദുർബലന്മാർക്കും (സാധാരണക്കാർക്കും) മുതശാബിഹായിരിക്കുന്നത് അടിയുറച്ച പണ്ഡിതന്മാർക്ക് മുതശാബിഹായിരിക്കുകയില്ല- എന്നും അല്ലാഹുവിന്റെ ഗുണവിശേഷങ്ങളുടെയും സ്വർഗ നരകങ്ങൾ മുതലായ അദൃശ്യ ലോകങ്ങളുടെയും യാഥാർത്ഥ്യം പോലെയുള്ള കാര്യങ്ങളാണ് അല്ലാഹുവിനല്ലാതെ മറ്റാർക്കും 'തഅ്‌വീൽ' (പൊരുൾ) അറിയാത്തവകൊണ്ട് വിവക്ഷയെന്നും അദ്ദേഹം അതിൽ സ്ഥാപിച്ചിരിക്കുന്നു. അല്ലാഹുവിന്റെ, 'ക്വുദ്റത്ത്' (കഴിവ്) എങ്ങനെയുള്ളതാണ്', 'അർശിൻമേൽ അല്ലാഹു ആരോഹണം ചെയ്യുന്നത് എങ്ങനെയാണ്' സ്വർഗസ്ഥർക്ക് ലഭിക്കുന്ന അനുഗ്രങ്ങളുടെയും നരകസ്ഥർക്ക് ലഭിക്കുന്ന ശിക്ഷകളുടെയും യഥാർത്ഥ രൂപം എങ്ങനെയാണ് എന്നിത്യാദി കാര്യങ്ങളൊന്നും അല്ലാഹുവിനല്ലാതെ അറിയുകയില്ലല്ലോ.

(സ്വർഗക്കാരെപ്പറ്റി) 'കൺകുളിർമയായികൊണ്ട് അവർക്കുവേണ്ടി ഗോപ്യമായി സൂക്ഷിച്ചു വെക്കപ്പെട്ടിട്ടുള്ളത് ഒരാൾക്കും അറിയാവുന്നതല്ല' എന്ന് അല്ലാഹു പറയുന്നു(32:17) നരകത്തിലെ അഗ്നി ഭൂലോകത്തിലെ അഗ്നിപോലെയല്ല. അത് വേറൊരു തരം അഗ്നിയാണ്. സ്വർഗത്തിലെ പഴങ്ങളും പാലും തേനുമൊക്കെ ഈ ലോകത്ത് നമുക്കു പരിചയപ്പെട്ട പഴങ്ങളും പാലും തേനും അല്ല. അവയും വേറെ തരത്തിലുള്ളവയാകുന്നു.'

മുഹ്കമായ വചനങ്ങളാണ് ഗ്രന്ഥത്തിന്റെ - ഖുർആന്റെ മൂല പ്രധാനമായ ഭാഗം (هن ام الكتاب) എന്നു പറഞ്ഞുവല്ലോ. ഖുർആൻ പ്രബോധനം ചെയ്യുന്ന സിദ്ധാന്തങ്ങൾ, വിധിവിലക്കുകൾ, ഉപദേശനിർദ്ദേശങ്ങൾ, ആചാരാനുഷ്ഠാനമുറകൾ ആദിയായവയെല്ലാം മുഹ്കമായ വചനങ്ങളിലാണുള്ളത് എന്നത്രെ അതിന്റെ താൽപര്യം. അപ്പോൾ, അവയെ അടിസ്ഥാനമാക്കിയും, അവയുടെ ആശയപരിധികൾക്കു പുറത്തുകടക്കാതെയുമുള്ള സമീപനം മാത്രമെ മുതശാബിഹുകളെ സംബന്ധിച്ചിടത്തോളം പാടുള്ളൂ. അതിനപ്പുറം കടന്നു മുതശാബിഹുകളിൽ മുഴുകുകയോ അവയെ പരതി നോക്കി അവയുടെ ആഴം കണക്കാക്കുവാനും അവക്കു വ്യാഖ്യാന - വിവരണം നൽകുവാനും ശ്രമിക്കുന്നത് നന്നല്ല. അത് ഗുണത്തെക്കാളേറെ ദോഷത്തിനു കാരണമാകും. പലപ്പോഴും അപകടത്തിൽ കലാശിക്കുകയും ചെയ്തേക്കും. അതാണ് അല്ലാഹു ചൂണ്ടിക്കാട്ടുന്നത് فاماالذين في قلوبهم زيغ.... (എന്നാൽ, ഹൃദയങ്ങളിൽ വക്രതയുള്ളവർ കുഴപ്പത്തെ ഉദ്ദേശിച്ചും, വ്യാഖ്യാനത്തെ ഉദ്ദേശിച്ചുംകൊണ്ട് അതിൽ നിന്നുള്ള മുതശാബിഹായവയുടെ പിന്നാലെ കൂടുന്നതാണ്). അതെ, വക്രമനഃസ്ഥിതിക്കാരും, ദുരുദ്ദേശ്യം വെച്ചു പുലർത്തുന്നവരുമായിരിക്കും അവയിൽ മുഴുകുക. മതസിദ്ധാന്തങ്ങളിലും സനാതന തത്വങ്ങളിലും, ഇസ്ലാമിക നിയമങ്ങളിലും ആശയക്കുഴപ്പവും ഭിന്നിപ്പുമുണ്ടാക്കി കുഴപ്പം സൃഷ്ടിക്കുക, അതിനായി അവയെ ദുർവ്യാഖ്യാനം ചെയ്യുക ഇതായിരിക്കും അതിന്റെ ഫലം എന്ന് സാരം. മറ്റൊരു വിധത്തിൽ പറഞ്ഞാൽ സദുദ്ദേശ്യവും സത്യതൽപരതയുമുള്ള നിഷ്കളങ്കൻമാർ മുതശാബിഹുകളിൽ മുഴുകി പ്രവേശിക്കുവാനോ, അവയെ വിശകലനം ചെയതു വ്യാഖ്യാനിക്കുവാനോ മുതിരുകയില്ല. ഈ വചനം ഓതി കൊണ്ട് നബിﷺ പറഞ്ഞതായി ആഇശഃ (റ) യിൽ നിന്നു ഇമാം ബുഖാരി (റ) യുംമറ്റും ഇങ്ങിനെ നിവേദനം ചെയ്തിരിക്കുന്നു: അപ്പോൾ, അതിൽ - ഖുർആനിൽ-നിന്നു മുതശാബിഹായതിന്റെ പിന്നാലെ കൂടുന്നവരെ നിങ്ങൾ കണ്ടാൽ, അക്കൂട്ടർ തന്നെയാണ് (ഹൃദയങ്ങളിൽ വക്രതയുള്ളവർ എന്ന്) അല്ലാഹു പേരുവെച്ച കൂട്ടർ, അത് കൊണ്ട് നിങ്ങൾ അവരെക്കുറിച്ച് ജാഗരൂഗരായിരുന്നു കൊള്ളണം.

മുതശാബിഹുകളുടെ പിന്നാലെ കൂടലും , അവക്ക് ദുർവ്യാഖ്യാനങ്ങൾ കണ്ടുപിടിച്ചു ഇസ്ലാമിലെ അംഗീകൃത തത്വങ്ങളെ ചോദ്യം ചെയ്യലും എല്ലാ പിഴച്ച കക്ഷികളിലും കാണപ്പെടുന്ന ഒരു സ്വഭാവമാകുന്നു. ഇതിന് ഉദാഹരണങ്ങൾ നിരത്തുന്ന പക്ഷം അതുതന്നെ വലിയ ഒരു ഗ്രന്ഥമായിത്തീരും. ഖുർആനിലെ ഏതെങ്കിലും ഒരു വാക്കിനോ, വാക്യത്തിനോ വരാൻ സാധ്യതയുള്ള പല അർത്ഥസാരങ്ങളിൽ ഒന്നിനെ പൊക്കിപ്പിടിച്ചുകൊണ്ട് അതിനെക്കാൾ സ്പഷ്ടമായ രീതിയിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള മറ്റു ചില കാര്യങ്ങളിൽ ആശയകുഴപ്പം സൃഷ്ടിക്കുകയും അതിന്റെ പേരിൽ സ്വന്തം താല്പര്യങ്ങൾ പ്രചരിപ്പിക്കുകയും ചെയ്യുന്ന വക്രബുദ്ധികളുടെ പല

ദുർവ്യാഖ്യാനങ്ങളെക്കുറിച്ചും ഈ ഗ്രന്ഥത്തിൽ നാം പലപ്പോഴും ചൂണ്ടിക്കാട്ടാറുള്ളതാണ്.

നജ്റാനിലെ ക്രിസ്തീയ നിവേദക സംഘം നബിﷺയുമായി നടത്തിയ സംഭാഷണത്തെ തുടർന്നാണ് ഈ സൂറത്തിലെ ഏതാനും വചനങ്ങൾ അവതരിച്ചതെന്നുള്ള അഭിപ്രായം മുമ്പ് പറഞ്ഞുവല്ലോ. ഈസാ നബി(അ)യെപ്പറ്റി (4: 171 ൽ കാണാവുന്നത് പോലെ) كلمته.....وروح منه (അല്ലാഹുവിന്റെ വാക്കും, അവന്റെ പക്കൽ നിന്നുള്ള ആത്മാവും) എന്ന് ക്വുർആനിൽ പറഞ്ഞിട്ടുള്ളതിനെ അദ്ദേഹത്തിന്റെ ദൈവത്വം ക്വുർആൻ അംഗീകരിച്ചതാണെന്ന് സമർത്ഥിക്കുവാൻ ആ സംഘത്തിലെ ചിലർ മുതിരുകയുണ്ടായെന്ന് ആസംഭവം വിവരിക്കുന്ന ചില രിവായത്തുകളിൽ വന്നിട്ടുള്ളത് പ്രസ്താവ്യമാകുന്നു. വേണ്ടാ, ഇന്നു പല ക്രിസ്തീയ പാതിരിമാർ ആ രണ്ടു വാക്കുകളെയും ദുർവ്യാഖ്യാനം ചെയ്തുകൊണ്ട് ക്വുർആൻ ഈസാ (അ) ന്റെ ദിവ്യത്വം അംഗീകരിച്ചിട്ടുണ്ടെന്ന് സമർത്ഥിക്കാറുണ്ട്. മുസ്ലിം ബഹുജനങ്ങളെ ക്രിസ്തീയ മതത്തിലേക്ക് ആകർഷിക്കുവാൻ ഇന്ന് അവർ സ്വീകരിച്ചു വരുന്ന പുതിയ പല സൂത്രങ്ങളിൽ ഒന്നുമാണത്.,

മുതശാബിഹിന്റെ പിന്നാലെ കൂടുന്നതും, അതിന് വ്യാഖ്യാനം തേടുന്നതും ഇത്രയും അപകടകരമാകുവാനുള്ള കാരണം തുടർന്നുള്ള വാക്യങ്ങളിൽനിന്നു മനസ്സിലാക്കാം. അതിനു മുമ്പ് ചില സംഗതികൾ അറിഞ്ഞിരിക്കുന്നത് നന്നായിരിക്കും.

(1) (تأويل) എന്ന വാക്കിന്റെ സാക്ഷാൽ അർത്ഥം ഒരവസ്ഥയിൽ നിന്ന് മറ്റൊരവസ്ഥയിലേക്കാക്കിത്തീർക്കുക (التصيير من حالة الى حالة) എന്നാകുന്നു. വ്യാഖ്യാനം, വിവരണം (التفسير والبيان) എന്നിങ്ങനെയും, അന്തസാരം, യഥാർത്ഥപൊരുൾ, തത്വം, ലക്ഷ്യം, പര്യവസാനം, വിവരണം എന്നിങ്ങനെയും (الحقيقة العلة والحكمة العاقبة ما يؤل اليه و نحوها) പല അർത്ഥങ്ങളിൽ അത് ഉപയോഗിക്കപ്പെടുന്നു. ക്വുർആനിൽ തന്നെ ഇതിനെല്ലാം ഉദാഹരണങ്ങളും കാണും. ഇവിടെ ആ വാക്കിന് (വ്യാഖ്യാന വിവരണം എന്ന) അർത്ഥമാണ് ക്വുർആൻ വ്യാഖ്യാതാക്കളിൽ ഒരു വിഭാഗം സ്വീകരിക്കുന്നത്. മറ്റൊരു വിഭാഗം അന്തസാരം -പൊരുൾ മുതലായ അർത്ഥവും സ്വീകരിക്കുന്നു.

(2) അല്ലാഹുവിന്റെ ഗുണവിശേഷങ്ങൾ, പരലോകവാർത്തകൾ എന്നിങ്ങനെ നമ്മുടെ ഊഹത്തിനും പരിചയത്തിനും അതീതമായ കാര്യങ്ങളെക്കുറിക്കുന്ന വാക്യങ്ങളും, അലിഫ്-ലാം-മീം പോലെ ചില സൂറത്തുകളുടെ ആരംഭത്തിലുള്ള കേവലാക്ഷരങ്ങളുമാണ് ചിലരുടെ അഭിപ്രായത്തിൽ മുതശാബിഹുകൾ. അവയുടെ യഥാർത്ഥ പൊരുളും അവയിലടങ്ങിയ അന്തസാരങ്ങളും അല്ലാഹുവിന് മാത്രമാണല്ലോ അറിയുക.

(3) وما يعلم تأويله الاالله (അതിന്റെ വ്യാഖ്യാനം-അഥവാ പൊരുൾ- അല്ലാഹു അല്ലാതെ അറിയുകയില്ല) എന്നുള്ളത് ഒരു വാചകവും الخ .. والراسخون في العلم يقولون(അറിവിൽ അടിയുറച്ച ആളുകൾ പറയും....) എന്നുള്ളത് മറ്റൊരു വാചകവുമാണെന്നത്രെ പണ്ഡിതന്മാരിൽ വലിയൊരു വിഭാഗത്തിന്റെ അഭിപ്രായം. അതനുസരിച്ച് ഈ അഭിപ്രായക്കാർ الاالله എന്നിടത്തു വക്ഫ് ചെയ്യുന്നു (നിറുത്തി വായിക്കുന്നു.) (*)

***(*) വക്ഫു (الوقف) കളെപ്പറ്റി മുഖവുരയിൽ വിവരിച്ചിട്ടുണ്ട്.***

പരിഭാഷയിൽ ഈ അഭിപ്രായമാണ് നാം സ്വീകരിച്ചിരിക്കുന്നത്. മറ്റൊരു വിഭാഗം പണ്ഡിതന്മാരുടെ അഭിപ്രായത്തിൽ وما يعلم മുതൽ في العلم വരെയുള്ളതെല്ലാം ചേർന്നു ഒരു വാചകമാകുന്നു. അടുത്ത വാചകം يقولون മുതൽ ആരംഭിക്കുകയും ചെയ്യുന്നു. ഇതനുസരിച്ച് ആ വാചകത്തിന്റെ അർത്ഥം അതിന്റെ വ്യാഖ്യാനം അല്ലാഹുവും, അറിവിൽ അടിയുറച്ചവരുമല്ലാതെ അറിയുകയുമില്ല എന്നായിരിക്കും.(*)

تأويل (തഅ്വീൽ) എന്നവാക്കിന് 'യഥാർത്ഥ പൊരുൾ -അഥവാ അന്തസാരം' എന്ന് അർത്ഥം കൽപിക്കുന്നവരും അല്ലാഹുവിന് മാത്രം അറിയാവുന്ന കാര്യങ്ങളാണ് 'മുതശാബിഹ്' കൊണ്ടു വിവക്ഷയെന്ന അഭിപ്രായക്കാരുമാണ് الا الله എന്നിടത്ത് വക്ഫ് ചെയ്യുന്നത്. تأويل ന്നു വ്യാഖ്യാനം, വിവരണം എന്നിങ്ങനെയുള്ള അർത്ഥം സ്വീകരിക്കുന്നവരും, മുതശാബിഹുകളിൽ അല്ലാഹുവിനുമാത്രം അറിയാവുന്നതും, അല്ലാഹുവിനും വിജ്ഞാനപടുക്കളായ ആളുകൾക്കും അറിയാവുന്നതും ഉണ്ടാവാമെന്ന അഭിപ്രായക്കാരുമാണ് അവിടെ വക്ഫ് ചെയ്യാതെ يقولون മുതൽ രണ്ടാമത്തെ വചനം ആരംഭിക്കുന്നത്. രണ്ടഭിപ്രായത്തിന്നും പറയത്തക്ക രേഖകളൊന്നുമില്ല. അത് കൊണ്ടുതന്നെയാണ്- മുഖവുരയിൽ ചൂണ്ടിക്കാട്ടിയതുപോലെ ശാഹ്‌വലിയുല്ലാഹി (റ) മുതലായവർ മുതശാബിഹായ വചനങ്ങളുടെ ഉദാഹരണങ്ങൾ വിവരിച്ച കൂട്ടത്തിൽ ഈ വാക്യങ്ങളും ഒരു ഉദാഹരണമായി എടുത്തു കാണിച്ചിരിക്കുന്നതും.

ഒരുവാസ്തവം പ്രത്യേകം ഓർമിച്ചിരിക്കേണ്ടതുണ്ട്. അറിവിൽ അടിയുറച്ചവർ (الراسخون في العلم) എന്നും സൽബുദ്ധിമാൻമാർ (أولوالالباب) എന്നുമൊക്കെ പറഞ്ഞത് കൊണ്ടുദ്ദേശ്യം-ചിലർ ധരിക്കാറുള്ളതുപോലെ- മതപരമോ ലൌകികമോ ആയ കുറേ സാങ്കേതിക വിജ്ഞാനങ്ങൾ കരസ്ഥമാക്കിയവരും, തത്വശാസ്ത്രങ്ങളിലോ ശാസ്ത്രീയ ചിന്തകളിലോ നിപുണൻമാരായവരും അല്ല. സത്യവിശ്വാസവും ഭയഭക്തിയും വർദ്ധിപ്പിക്കുന്ന വിജ്ഞാനങ്ങൾ നേടിയവരും അല്ലാഹുവിനെയും പരലോകത്തെയും കുറിച്ച് ബോധവും ചിന്തയുമുള്ളവരുമാണുദ്ദേശ്യം. 8 ഉം 9 ഉം വചനങ്ങളിൽ അവരുടെ വാക്കുകളായി അല്ലാഹു ഉദ്ധരിച്ചതിൽ നിന്നും ബുദ്ധിമാൻമാരായ ആളുകളെ പറ്റി താഴെ 190-194 വചനങ്ങളിൽ പ്രസ്താവിക്കുന്നതിൽ നിന്നും ഈ സംഗതി വ്യക്തമായി മനസ്സിലാക്കാം. (أولوالالباب) എന്ന വാക്കിലടങ്ങിയ അർത്ഥസാരങ്ങളെ പറ്റി അൽബക്വറഃ 269 ന്റെ വ്യാഖ്യാനത്തിൽ മുമ്പ് നാം വിവരിച്ചതും ഓർക്കുക. ഇബ്നു അബീഹാതിം (റ) ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു. "ഏതൊരുവൻ അവൻ സത്യം ചെയ്ത കാര്യം പാലിക്കുകയും , അവന്റെ നാവ് സത്യം പറയുകയും, മനസ്സ് ചൊവ്വായതായിരിക്കുകയും, വയറും ഗുഹ്യസ്ഥാനവും മാന്യമായിരിക്കുകയും ചെയ്യുന്നുവോ അവൻ അറിവിൽ അടിയുറച്ച ആളുകളിൽപെട്ടവനാകുന്നു:" നാഫിഉബ്നു യസീദ് (റ) പറഞ്ഞതായി ഇബ്നു മുൻദിർ(റ) ഉദ്ധരിക്കുന്നു: 'അറിവിൽ അടിയുറച്ചവർ എന്ന് പറയുന്നത് അല്ലാഹുവിനോട് ഭക്തികാണിക്കുന്ന-അവന്റെ പ്രീതിക്കുവേണ്ടി താഴ്മ അർപിക്കുന്ന- മീതെയുള്ളവരോട് അഹങ്കാരം കാണിക്കാത്ത- താഴെയുള്ളവരെ

***(*) والراسخون എന്നതിലെ 'വ' എന്ന അവ്യയം (الواو) അതിന്റെ മുമ്പുള്ള നാമത്തോടു ചേർത്തുപറയുവാനുള്ളത് (واوالعطف) ആയിരിക്കുവാനും, പുതിയ വാചകത്തിന്റെ തുടക്കം കുറിക്കുന്നത് (واوالاستيناف) ആയിരിക്കുവാനും സാധ്യതയുള്ളതാണ് ഈ അഭിപ്രായങ്ങൾക്ക് കാരണം.***

നിസ്സാരമാക്കാത്ത ആളുകൾക്കാകുന്നു.'

എല്ലാവരും ഗ്രഹിക്കേണ്ട വേദഗ്രന്ഥമാണല്ലോ വിശുദ്ധഖുർആൻ. എന്നിരിക്കെ അതിലെ ചില വചനങ്ങളുടെ യഥാർത്ഥ ആശയം അല്ലാഹുവിനല്ലാതെ മറ്റാർക്കും അറിയുകയില്ലെന്ന് വരുന്നത് യുക്തമല്ല എന്നത്രേ മറ്റേ അഭിപ്രായക്കാരുടെ പ്രധാന ന്യായം. അഥവാ الاالله والراسخون في العلم (അല്ലാഹുവും അറിവിൽ അടിയുറച്ചവരുമല്ലാതെ) എന്ന് ചേർത്തുവായിക്കുന്നതിന് അവർ മുൻഗണന നൽകുവാൻ അതാണ് കാരണം. പ്രഥമ ദൃഷ്ടിയിൽ ഈ ന്യായം ശരിയായി തോന്നാം. പക്ഷേ, അർത്ഥം മനസ്സിലാകുന്നതോടൊപ്പം തന്നെ, സാക്ഷാൽ പൊരുൾ എന്താണെന്നും യാഥാർത്ഥ്യം എങ്ങിനെയാണെന്നും സൃഷ്ടികൾക്ക് തിട്ടപ്പെടുത്താൻ കഴിയാത്ത ചില കാര്യങ്ങൾ ഖുർആനിൽ ഉണ്ടെന്നതാണ് പരമാർത്ഥം. കേവലം സ്വാഭാവികവുമാണത്. ഖുർആനിലെ പദങ്ങളുടെയും, വാക്യങ്ങളുടെയും ഭാഷാപരമായ അർത്ഥം പൊതുവിൽ മനസ്സിലാകുന്നത് തന്നെ; സംശയമില്ല. എന്നാലും– ഭാഷാർത്ഥവും ബാഹ്യമായ വ്യാഖ്യാനവും അറിഞ്ഞതുകൊണ്ട് - എല്ലാറ്റിന്റെയും യഥാർത്ഥ പൊരുൾ ഇന്നതാണെന്ന് വ്യക്തമായി കൊള്ളണമെന്നില്ല. അല്ലാഹുവിന്റെ ഗുണവിശേഷങ്ങൾ, പരലോകത്തിലെ അനുഭവങ്ങൾ, സ്വർഗനരകങ്ങളെ കുറിച്ചുള്ള വിവരണങ്ങൾ, കർമങ്ങളെ തൂക്കുന്ന തുലാസ് പോലെയുള്ള പലകാര്യങ്ങളും, അല്ലാഹു അർശിൻമേൽ ആരോഹണം ചെയ്തിരിക്കുന്നു എന്നത് പോലെയുള്ള പ്രസ്താവനകളും ഇതിന് ഉദാഹരണങ്ങളത്രെ. ഇവയുടെയെല്ലാം യഥാർത്ഥരൂപം എന്താണ്? എങ്ങനെയാണ്? എന്നൊക്കെ അല്ലാഹുവിനല്ലാതെ ആർക്കറിയും? അങ്ങിനെയുള്ള കാര്യങ്ങളെ അവയുടെ യഥാരൂപത്തിൽ വിവരിക്കത്തക്ക വാക്കുകൾപോലും മനുഷ്യഭാഷകളിൽ ഇല്ലെന്നു കൂടി ഓർക്കേണ്ടതുണ്ട്.

ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി പല ഖുർആൻ വ്യാഖ്യാതാക്കളും ഉദ്ധരിച്ച ചില വാക്കുകൾ ഇവിടെ പ്രസ്താവ്യമാകുന്നു. അദ്ദേഹം പറയുന്നു:'അറബികൾക്ക് അവരുടെ ഭാഷയിലൂടെ ഗ്രഹിക്കാവുന്നത്, ആർക്കും അറിയാതിരിക്കുവാൻ നിവൃത്തിയില്ലാത്ത മതവിധികൾ ഉൾക്കൊള്ളുന്നത്, പണ്ഡിതൻമാർക്ക് മനസ്സിലാകുന്നത്, അല്ലാഹുവിനല്ലാതെ മറ്റാർക്കും അറിയുവാൻ കഴിയാത്തത് എന്നിങ്ങനെ നാലുവകയാണ് തഫ്സീർ(ഖുർആൻ വ്യാഖ്യാനം)'. അദൃശ്യ കാര്യങ്ങൾ അല്ലാഹു അല്ലാതെ അറിയുകയില്ലെന്ന് അല്ലാഹു ആവർത്തിച്ചു പറഞ്ഞിട്ടുള്ളതും തർക്കമില്ലാത്തതുമാണല്ലോ. അപ്പോൾ മേൽപറഞ്ഞതുപോലെയുള്ള അദൃശ്യ കാര്യങ്ങളുടെ യഥാർത്ഥ്യങ്ങളെക്കുറിച്ച് മനുഷ്യന് എങ്ങനെ ഗ്രഹിക്കുവാൻ കഴിയും! ഇതെല്ലാം കാരണമായിട്ടാണ് ഇബ്നു ജരീർ (റ) പോലെയുള്ള മഹാന്മാരായ ഖുർആൻ വ്യാഖ്യാതാക്കൾ ഭൂരിഭാഗവും ആദ്യത്തെ അഭിപ്രായം (الاالله എന്നിടത്ത് വക്ഫ് ചെയ്തു والراسخون മുതൽ വേറെ വാചകം ആരംഭിക്കണമെന്ന അഭിപ്രായം) സ്വീകരിച്ചിരിക്കുന്നതും. ഇതാണ് ശരിയായിട്ടുള്ളതും.

ഖുർആൻ മുഴുവൻ ഭാഗവും മുഹ്കമായിരിക്കാതെ, അതിൽ ചിലഭാഗം മുതശാബിഹായതിലടങ്ങിയ ചില യുക്തിരഹസ്യങ്ങൾ ചില മഹാന്മാർ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. അവയിൽ മിക്കതും തുടർന്നുള്ള ഖുർആൻ വാക്യങ്ങളിൽ തന്നെ കണ്ടെത്താവുന്നതുകൊണ്ട് അതിവിടെ ഉദ്ധരിക്കുന്നില്ല. മുതശാബിഹിന്റെ

നിർവ്വചനത്തിലും വിശദീകരണത്തിലും മുകളിൽ കണ്ട ഏതഭിപ്രായം സ്വീകരിച്ചാലും ശരി, അറിവും വിവേകവുമുള്ളവർക്ക് അത് വിശ്വാസവും ഉറ്റാലോചനയും വർദ്ധിപ്പിക്കുമെന്ന് തീർച്ചയാണ്. അതെ, അവർ പറയും آمنابه كل من عند ربنا (ഞങ്ങൾ അതിൽ വിശ്വസിച്ചിരിക്കുന്നു, എല്ലാം നമ്മുടെ റബ്ബിൽനിന്നുള്ളത് തന്നെ) ومايذكرإلا أولوالألباب (സൽബുദ്ധിയുള്ളവരല്ലാതെ ഉറ്റാലോചിക്കുകയില്ലതാനും.) അവരുടെ വിശ്വാസത്തിന്റെയും ഉറ്റാലോചനയുടെയും ഫലമായി അവർ അവയെ -മുതശാബിഹുകളെ- ദുർവ്യാഖ്യാനം ചെയ്‌വാൻ മുതിരുകയില്ല. കാരണം, അവരുടെ ഹൃദയങ്ങളിൽ, യാതൊരു വക്രതയും ഉണ്ടായിരിക്കുകയില്ല. തങ്ങൾക്ക് അല്ലാഹു നൽകിയ നേർമാർഗത്തിൽനിന്ന് തങ്ങൾ തെറ്റിപ്പോകാതിരിക്കണം. അല്ലാഹുവിന്റെ കാരുണ്യത്തിന് തങ്ങൾ പാത്രമായിരിക്കണം, ഖിയാമത്തുനാളിൽ തങ്ങൾ അല്ലാഹുവിന്റെ കോപത്തിന് പാത്രമായിത്തീരരുത് എന്നൊക്കെയുമായിരിക്കും അവരുടെ ലക്ഷ്യം. അതെ, അതിനായി അവർ പ്രാർത്ഥിച്ചുകൊണ്ടിരിക്കും.

## വിഭാഗം - 2

إِنَّ ٱلَّذِينَ كَفَرُواْ لَن تُغْنِىَ عَنْهُمْ أَمْوَٰلُهُمْ وَلَآ أَوْلَـٰدُهُم مِّنَ ٱللَّهِ شَيْـًٔا ۖ وَأُو۟لَـٰٓئِكَ هُمْ وَقُودُ ٱلنَّارِ ﴿١٠﴾

**﴾10﴿ നിശ്ചയമായും, അവിശ്വസിച്ചവർ, അവരുടെ സ്വത്തുക്കളാകട്ടെ, അവരുടെ മക്കളാകട്ടെ,അല്ലാഹുവിങ്കൽനിന്ന് അവർക്ക് യാതൊന്നും ഉപകരിക്കുകയില്ല തന്നെ. അക്കൂട്ടർ തന്നെയാണ് നരകത്തിന്റെ വിറകും.**

كَدَأْبِ ءَالِ فِرْعَوْنَ وَٱلَّذِينَ مِن قَبْلِهِمْ ۚ كَذَّبُواْ بِـَٔايَـٰتِنَا فَأَخَذَهُمُ ٱللَّهُ بِذُنُوبِهِمْ ۗ وَٱللَّهُ شَدِيدُ ٱلْعِقَابِ ﴿١١﴾

**﴾11﴿ (അതെ)ഫിർഔന്റെ കൂട്ടരുടെയും, അവർക്ക് മുമ്പുള്ളവരുടെയും സമ്പ്രദായംപോലെ(ത്തന്നെ), (അതായത്)അവർ നമ്മുടെ ആയത്ത്' (ലക്ഷ്യം)കളെ വ്യാജമാക്കി; അപ്പോൾ, അവരുടെ പാപങ്ങൾ നിമിത്തം അവരെ അല്ലാഹു പിടി(ച്ചുശിക്ഷി)ച്ചു .അല്ലാഹുവാകട്ടെ, കഠിനമായി ശിക്ഷാനടപടി എടുക്കുന്നവനാകുന്നു.**

قُل لِّلَّذِينَ كَفَرُواْ سَتُغْلَبُونَ وَتُحْشَرُونَ إِلَىٰ جَهَنَّمَ ۚ وَبِئْسَ ٱلْمِهَادُ ﴿١٢﴾

**﴾12﴿ (നബിയേ) അവിശ്വസിച്ചവരോട് നീ പറയുക: വഴിയെ നിങ്ങൾ ജയിച്ചടക്കപ്പെടുക [പരാജയപ്പെടുക]യും,'ജഹന്നമി' [നരകത്തി] ലേക്ക് ശേഖരിച്ചുകൊണ്ട് വരപ്പെടുകയും ചെയ്യും. അത് എത്രയോ ചീത്ത വിതാനം!**

﴿10﴾ إِنَّ الَّذِينَ كَفَرُوا നിശ്ചയമായും അവിശ്വസിച്ചവർ لَن تُغْنِيَ ധന്യമാക്കുക (ഉപകരിക്കുക)യില്ല തന്നെ عَنْهُمْ അവർക്ക് أَمْوَالُهُمْ അവരുടെ സ്വത്തുക്കൾ وَلَا أَوْلَادُهُم അവരുടെ മക്കളും ഇല്ല مِنَ اللَّهِ അല്ലാഹുവിൽനിന്ന് شَيْئًا യാതൊന്നും وَأُولَٰئِكَ അക്കൂട്ടർ هُمْ അവർ(തന്നെ) وَقُودُ കത്തിക്കപ്പെടുന്നത് (വിറക്) النَّارِ നരകത്തിന്റെ ﴿11﴾ كَدَأْبِ സമ്പ്രദായംപോലെ آلِ فِرْعَوْنَ ഫിർഔന്റെആൾക്കാരുടെ وَالَّذِينَ യാതൊരുവരുടെയും مِن قَبْلِهِمْ അവർക്കുമുമ്പുള്ള كَذَّبُوا അവർ വ്യാജമാക്കി بِآيَاتِنَا നമ്മുടെ ആയത്തുകളെ, ലക്ഷ്യങ്ങളെ فَأَخَذَهُمُ اللَّهُ അപ്പോൾ (അതിനാൽ) അല്ലാഹു അവരെ പിടിച്ചു بِذُنُوبِهِمْ അവരുടെ പാപങ്ങൾ നിമിത്തം وَاللَّهُ അല്ലാഹുവാകട്ടെ شَدِيدُ കഠിനമായവനാണ് الْعِقَابِ ശിക്ഷാ നടപടി, പ്രതികാര നടപടി ﴿12﴾ قُل നീ പറയുക لِّلَّذِينَ كَفَرُوا അവിശ്വസിച്ചവരോട് سَتُغْلَبُونَ വഴിയെ നിങ്ങൾ ജയിക്കപ്പെടും, പരാജയപ്പെടുത്തപ്പെടും وَتُحْشَرُونَ നിങ്ങൾ ശേഖരിക്ക (ഒരുമിച്ചുകൂട്ട)പ്പെടുകയും ചെയ്യും إِلَىٰ جَهَنَّمَ ജഹന്നമിലേക്ക് وَبِئْسَ അത് എത്രയോ (വളരെ) ചീത്ത الْمِهَادُ വിതാനം

---

അറേബ്യാ ഉപദ്വീപ് മുഴുവൻ ഇസ്‌ലാമിന് അധീനപ്പെട്ടു കഴിഞ്ഞിട്ടില്ലാത്ത അവസരത്തിലാണ് നിങ്ങൾ ജയിച്ചടക്കപ്പെടുമെന്നും, അങ്ങിനെ സത്യവിശ്വാസികൾക്കു വിജയം കൈവരുമെന്നും അല്ലാഹു അവിശ്വാസികളെ താക്കീത് ചെയ്യുന്നത് . ഇത് ക്വുർആനിന്റെയും നബിﷺ യുടെയും സത്യതക്ക് ഒരു നല്ല ദൃഷ്ടാന്തമാകുന്നു. അവിശ്വാസികളുടെ പരാജയത്തിന്റെ ആരംഭം കുറിച്ച പ്രസിദ്ധ സംഭവമാണല്ലോ ബദ്ർ യുദ്ധം, അതിനെ ചൂണ്ടിക്കാട്ടി അല്ലാഹു പറയുന്നു:-

---

قَدْ كَانَ لَكُمْ ءَايَةٌ فِى فِئَتَيْنِ ٱلْتَقَتَا ۖ فِئَةٌ تُقَـٰتِلُ فِى سَبِيلِ ٱللَّهِ وَأُخْرَىٰ كَافِرَةٌ يَرَوْنَهُم مِّثْلَيْهِمْ رَأْىَ ٱلْعَيْنِ ۚ وَٱللَّهُ يُؤَيِّدُ بِنَصْرِهِۦ مَن يَشَآءُ ۗ إِنَّ فِى ذَٰلِكَ لَعِبْرَةً لِّأُو۟لِى ٱلْأَبْصَـٰرِ ﴿١٣﴾

**﴿13﴾ പരസ്പരം കണ്ടു (ഏറ്റു)മുട്ടിയ (ആ) രണ്ടു സംഘങ്ങളിൽ നിങ്ങൾക്ക് ഒരു ദൃഷ്ടാന്തം ഉണ്ടായിട്ടുണ്ട്. (അതെ) ഒരു കക്ഷി അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യുന്നു. മറ്റൊന്നു അവിശ്വാസികളായുള്ളതും. അവർ [അവിശ്വാസികൾ] തങ്ങളുടെ രണ്ടത്രയായി കൺകാഴ്ചയിൽ അവരെ കണ്ടിരുന്നു.**

**അല്ലാഹുവാകട്ടെ അവൻ ഉദ്ദേശിക്കുന്നവരെ തന്റെ സഹായംകൊണ്ട് ബലപ്പെടുത്തുന്നു. നിശ്ചയമായും അതിൽ ഉൾകാഴ്ചയുള്ളവർക്ക് ഒരു (വലിയ) ചിന്താപാഠമുണ്ട്.**

---

﴿13﴾ قَدْ كَانَ ഉണ്ടായിട്ടുണ്ട് لَكُمْ നിങ്ങൾക്ക് آيَةٌ ഒരു ദൃഷ്ടാന്തം فِي فِئَتَيْنِ രണ്ടു കക്ഷി (സംഘം-കൂട്ടം-വിഭാഗം) കളിൽ الْتَقَتَا രണ്ടും കണ്ടുമുട്ടി فِئَةٌ ഒരു സംഘം تُقَاتِلُ യുദ്ധം ചെയ്യുന്നു فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ وَأُخْرَىٰ മറ്റേത് كَافِرَةٌ അവിശ്വസിച്ചതും

رَأْيَ الْعَيْنِ അവർ അവരെ കണ്ടിരുന്നു مِثْلَيْهِمْ തങ്ങളുടെ രണ്ടത്ര (ഇരട്ടി) يَرَوْنَهُمْ കൺകാഴ്ചയിൽ وَاللَّهُ يُؤَيِّدُ അല്ലാഹു ബലപ്പെടുത്തുന്നു بِنَصْرِهِ തന്റെ സഹായം കൊണ്ടു مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَعِبْرَةً ഒരു ചിന്താവിഷയം (പാഠം) لِأُولِي الْأَبْصَارِ (ഉൾ) കാഴ്ചയുള്ളവർക്ക്

യാതൊരു മുന്നൊരുക്കവും കൂടാതെ, അക്കാലത്ത് അറബികൾ പതിവായി ഉപയോഗിക്കാറുണ്ടായിരുന്ന വാളുകൾ മാത്രം ധരിച്ച മുന്നൂറ്റിപ്പത്തിൽപരം സത്യവിശ്വാസികളും, കഴിയുന്നത്ര യുദ്ധ സന്നാഹങ്ങളോടുംകൂടി തയ്യാറെടുത്ത് വന്നിരുന്ന ആയിരത്തോളം മുശ്‌രിക്കുകളും തമ്മിൽ നടന്ന ചരിത്ര പ്രസിദ്ധമായ യുദ്ധമത്രെ ബദ്ർ യുദ്ധം. അതിൽ സത്യവിശ്വാസികൾക്ക് ലഭിച്ച അഭൂതപൂർവ്വമായ വിജയത്തിലടങ്ങിയ മഹത്തായ ദൃഷ്ടാന്തമാണ് അല്ലാഹു ഓർമിപ്പിക്കുന്നത്. സത്യവിശ്വാസത്താൽ പ്രചോദിതരായിക്കൊണ്ട് അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധത്തിനിറങ്ങേണ്ടിവന്ന ആ ചെറു സംഘത്തിന് അവിശ്വാസ ലഹരിയിൽ ഉന്മത്തരായിക്കൊണ്ട് അവരോടേറ്റുമുട്ടിയ ആ വലിയ സംഘത്തെ അമ്പേ പരാജയപ്പെടുത്തുവാൻ കഴിഞ്ഞത് അല്ലാഹുവിന്റെ സഹായം കൊണ്ടുമാത്രമാണല്ലോ. മേലിലും സത്യവിശ്വാസികളെ അല്ലാഹു വിജയിപ്പിച്ചുകൊണ്ടിരിക്കുമെന്നും അങ്ങിനെ, സത്യനിഷേധികൾ നിശ്ശേഷം പരാജിതരായിത്തീരുമെന്നും ദീർഘ ദൃഷ്ടിയും തന്റേടവുമുള്ളവർക്ക് മനസ്സിലാക്കാമല്ലോ എന്നു സാരം.

يرونهم مثليهم رأي العين (കൺകാഴചയിൽ- അഥവാ ബാഹ്യദൃഷ്ടിയിൽ - അവർ അവരെ അവരുടെ രണ്ടത്രയായി കണ്ടിരുന്നു) എന്ന വാക്യത്തിലെ സർവ്വനാമ (ضمير)ങ്ങൾകൊണ്ടുള്ള വിവക്ഷയെപ്പറ്റി ഖുർആൻ വ്യാഖ്യാതാക്കൾക്ക് വ്യത്യസ്തമായ അഭിപ്രായമാണുള്ളത്. അവയിൽ പ്രസക്തങ്ങളായ രണ്ടഭിപ്രായങ്ങൾ ഇവയാകുന്നു.

(1) അവിശ്വാസികൾക്ക് സത്യവിശ്വാസികൾ തങ്ങളുടെ രണ്ടത്ര- അഥവാ രണ്ടായിരത്തോളം- ഉള്ളതായി ബാഹ്യദൃഷ്ട്യാ തോന്നിയിരുന്നു.

(2) അവിശ്വാസികൾക്ക് സത്യവിശ്വാസികളുടെ യഥാർത്ഥ എണ്ണത്തിന്റെ രണ്ടത്ര അഥവാ അറുനൂറിൽ പരം ഉള്ളതായി തോന്നിയിരുന്നു. രണ്ടായാലും സത്യവിശ്വാസികളുടെ എണ്ണം യഥാർത്ഥത്തിൽ വളരെ കുറവാണെങ്കിലും മുശ്‌രിക്കുകളുടെ കാഴ്ചയിൽ അവർ അധികമുള്ളതായി തോന്നിയിരുന്നുവെന്ന് സാരമായിരിക്കും.'നിങ്ങൾ തമ്മിൽ ഏറ്റുമുട്ടിയപ്പോൾ, നിങ്ങളുടെ ദൃഷ്ടിയിൽ അവരെയും, അവരുടെ ദൃഷ്ടിയിൽ നിങ്ങളെയും അല്ലാഹു കുറച്ചു കാണിച്ചിരുന്നു.' എന്ന് സൂ: അൻഫാൽ 44 ൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. ചില രിവായത്തുകളിൽ വ്യക്തമാക്കപ്പെട്ടിരിക്കുന്നതുപോലെ, ഇത് രണ്ടും രണ്ടവസരങ്ങളെ ഉദ്ദേശിച്ചു പറഞ്ഞതാകുന്നു. മുസ്‌ലിംകൾ വളരെ കുറച്ചേയുള്ളൂവെന്നു കരുതി ആവേശപൂർവ്വം അവരെ നേരിടുവാൻ മുശ്‌രിക്കുകൾക്കും, മുശ്‌രിക്കുകൾ അധികമില്ലെന്നു കരുതി ധൈര്യപൂർവ്വം അവരോട് ഏറ്റുമുട്ടാൻ മുസ്‌ലിംകൾക്കും ആദ്യം അല്ലാഹു അങ്ങിനെ തോന്നിപ്പിക്കുകയുണ്ടായി. അതിനെപ്പറ്റിയാണ് അൻഫാലിൽ പ്രസ്താവിച്ചത്. പിന്നീട് യുദ്ധക്കളത്തിൽ വെച്ച് ഏറ്റുമുട്ടിയപ്പോൾ ശത്രുക്കളുടെ മനോവീര്യം നശിച്ചു പരാജയമടയുവാൻ വേണ്ടി മുസ്‌ലിംകൾ വളരെ അധികമുള്ളതായി അവരുടെ ദൃഷ്ടിയിൽ തോന്നി. ഇതിനെപ്പറ്റിയാണ് ഇവിടെ പ്രസ്താവിച്ചത്.

﴿14﴾ കാമ്യ വസ്തുക്കളോടുള്ള പ്രേമം മനുഷ്യർക്ക് അലങ്കാരമായി കാണിക്കപ്പെട്ടിരിക്കുന്നു. (അതെ) സ്ത്രീകളും പുത്രൻമാരും, സ്വർണ ത്തിൽ നിന്നും വെള്ളിയിൽ നിന്നു മായി അട്ടിയിടപ്പെട്ട കൂമ്പാരങ്ങളും, ലക്ഷണമൊത്ത കുതിരകളും (ആടു മാടൊട്ടകങ്ങളാകുന്ന) കാലികളും, കൃഷിയിടങ്ങളുമാകുന്ന (കാമ്യ വസ്തുക്കളോട്).

അത് ഐഹിക ജീവിതത്തിന്റെ വിഭവമത്രെ.

അല്ലാഹുവാകട്ടെ, അവന്റെ അടുക്ക ലാണ് നല്ല മടക്കസ്ഥാനമുള്ളത്

زُيِّنَ لِلنَّاسِ حُبُّ ٱلشَّهَوَٰتِ مِنَ ٱلنِّسَآءِ وَٱلْبَنِينَ وَٱلْقَنَٰطِيرِ ٱلْمُقَنطَرَةِ مِنَ ٱلذَّهَبِ وَٱلْفِضَّةِ وَٱلْخَيْلِ ٱلْمُسَوَّمَةِ وَٱلْأَنْعَٰمِ وَٱلْحَرْثِ ۗ ذَٰلِكَ مَتَٰعُ ٱلْحَيَوٰةِ ٱلدُّنْيَا ۖ وَٱللَّهُ عِندَهُۥ حُسْنُ ٱلْمَـَٔابِ ﴿١٤﴾

﴿15﴾ പറയുക:'അതിനെക്കാൾ ഉത്തമമായതിനെക്കുറിച്ച് ഞാൻ നിങ്ങൾക്കു വിവരം നൽകട്ടെയോ? സൂക്ഷ്മത പാലിച്ചവർക്ക് തങ്ങളുടെ റബ്ബിന്റെ അടുക്കൽ, അടിഭാഗത്തിലൂ ടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കു ന്ന സ്വർഗങ്ങളുണ്ടായിരിക്കും; അതിൽ (അവർ) നിത്യവാസികളായിക്കൊണ്ട്. പരിശുദ്ധരാക്കപ്പെട്ട ഇണകളും, അല്ലാഹുവിങ്കൽനിന്നുള്ള ഒരു (മഹ ത്തായ) പ്രീതിയും (ഉണ്ടായിരിക്കും). അല്ലാഹു അടിയാൻമാരെപ്പറ്റി കണ്ടറി യുന്നവനാകുന്നു.

قُلْ أَؤُنَبِّئُكُم بِخَيْرٍ مِّن ذَٰلِكُمْ ۚ لِلَّذِينَ ٱتَّقَوْا۟ عِندَ رَبِّهِمْ جَنَّٰتٌ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَا وَأَزْوَٰجٌ مُّطَهَّرَةٌ وَرِضْوَٰنٌ مِّنَ ٱللَّهِ ۗ وَٱللَّهُ بَصِيرٌۢ بِٱلْعِبَادِ ﴿١٥﴾

---

﴿14﴾ زُيِّنَ ഭംഗി (മോടി) യാക്കപ്പെട്ടു. അലങ്കാരമാ(യി കാണി) ക്കപ്പെട്ടിരിക്കുന്നു لِلنَّاسِ മനുഷ്യർക്ക് حُبُّ സ്നേഹം الشَّهَوَاتِ ഇച്ഛകളെ, ഇച്ഛാവസ്തു (കാമ്യ വസ്തു)ക്കളോട് مِنَ النِّسَاءِ സ്ത്രീകളാകുന്ന, സ്ത്രീകളിൽ നിന്നുള്ള وَالْبَنِينَ പുത്രന്മാരും وَالْقَنَاطِيرِ കൂമ്പാരങ്ങളും (ധാരാളക്കണക്കിലുള്ള ധനവും) الْمُقَنْطَرَةِ അട്ടിയിടപ്പെട്ട, കുന്നുകൂട്ടപ്പെട്ട مِنَ الذَّهَبِ സ്വർണത്തിൽനിന്ന് وَالْفِضَّةِ വെള്ളിയിൽനിന്നും وَالْخَيْلِ കുതിരയും,കുതിരകളും الْمُسَوَّمَةِ അടയാളമാക്കപ്പെട്ട, ലക്ഷണമൊത്ത وَالأَنْعَامِ കന്നുകാലികളും وَالْحَرْثِ കൃഷിയും, കൃഷിയിടവും ذَٰلِكَ അത് مَتَاعُ ഉപകരണമാണ്, വിഭവമാകുന്നു الْحَيَاةِ الدُّنْيَا ഐഹിക ജീവിതത്തിന്റെ وَاللَّهُ അല്ലാഹുവാകട്ടെ عِنْدَهُ

قُلْ നീ പറയുക أَؤُنَبِّئُكُم ഞാൻ നിങ്ങൾക്ക് വിവരമറിയിക്കട്ടെയോ بِخَيْرٍ ഉത്തമമായതിനെപ്പറ്റി مِن ذَٰلِكُمْ അതിനെക്കാൾ لِلَّذِينَ اتَّقَوْا സൂക്ഷ്മത പാലിച്ചവർക്ക് عِندَ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ അടുക്കൽ جَنَّاتٌ സ്വർഗങ്ങൾ تَجْرِي ഒഴുകിക്കൊണ്ടിരിക്കുന്നു مِن تَحْتِهَا അവയുടെ അടിയിലൂടെ الْأَنْهَارُ അരുവികൾ خَالِدِينَ സ്ഥിരവാസികളായിട്ട് فِيهَا അവയിൽ وَأَزْوَاجٌ ഇണകളും مُّطَهَّرَةٌ (പരി)ശുദ്ധമാക്കപ്പെട്ട وَرِضْوَانٌ പ്രീതിയും, ഒരു പ്രീതിയും مِّنَ اللَّهِ അല്ലാഹുവിൽനിന്ന് وَاللَّهُ അല്ലാഹു بَصِيرٌ കണ്ടറിയുന്നവനാണ് بِالْعِبَادِ അടിയാൻമാരെപ്പറ്റി حُسْنُ الْمَآبِ നല്ല മടക്കസ്ഥാനം ﴾15﴿ അവന്റെ പക്കലാണ്

---

قنطار (ക്വിൻത്വാറി) ന്റെ ബഹുവചന രൂപമാണ് قناطير (ക്വനാത്വീർ). കൂമ്പാരം, അട്ടി എന്നൊക്കെയാണതിന് അർത്ഥം. ഏറെക്കുറെ നൂറു റാത്തൽ വരുന്ന ഒരു തൂക്ക അളവിനും അത് ഉപയോഗിക്കപ്പെടും. ധാരാളക്കണക്കിലുള്ള ധനത്തെ ഉദ്ദേശിച്ചും ആ വാക്ക് ഉപയോഗിക്കാറുണ്ട്. ഇവിടെയും അതാണുദ്ദേശ്യം. സ്ത്രീകൾ തുടങ്ങി മേൽ പറഞ്ഞ വസ്തുക്കളെല്ലാം മനുഷ്യർക്ക് വളരെ കാര്യമായി തോന്നുന്നവയാണ്. അവയോടുള്ള പ്രേമം തങ്ങൾക്ക് ഒരു അലങ്കാരമായി അവർ കരുതുന്നു. വാസ്തവത്തിൽ അവയെല്ലാം താൽക്കാലികവും നശ്വരവുമായ ഐഹിക സുഖങ്ങൾ മാത്രമാണ്. യഥാർത്ഥത്തിൽ അവയോടല്ല മനുഷ്യന് പ്രേമമുണ്ടായിരിക്കേണ്ടത്. അവയെക്കാൾ എത്രയോ ഉന്നതവും അനശ്വരവുമായ സ്വർഗീയ അനുഗ്രഹങ്ങളാണ് അല്ലാഹുവിങ്കലുള്ളത്. എല്ലാറ്റിലും ഉപരിയായതത്രെ അല്ലാഹുവിന്റെ പ്രീതി. ഇവയോടെല്ലാമാണ് അവൻ പ്രേമം കാണിക്കേണ്ടത്. അവക്കു വേണ്ടിയാണ് അവൻ പരിശ്രമിക്കേണ്ടതും എന്നു സാരം.

പുത്രകളത്രാദികളും സമ്പത്തുക്കളുമൊന്നും ഉപയോഗപ്പെടുത്തിക്കൂടാ എന്നല്ല ഇപ്പറഞ്ഞതിന്റെ താല്പര്യം. അവക്ക് അമിതമായ വില കൽപിക്കുക. പരലോകാനുഗ്രഹങ്ങളെക്കാൾ മുൻഗണന അവക്ക് നൽകുക, അവയിൽ ശ്രദ്ധപതിപ്പിച്ചും മുഴുകിയും കൊണ്ട് പരലോക കാര്യം വിസ്മരിക്കുക ഇതൊക്കെയാണ് ആക്ഷേപിക്കപ്പെടുന്നത്. കൈവന്ന സുഖങ്ങളിൽ അല്ലാഹുവിനോട് നന്ദികാണിക്കുകയും അല്ലാഹുവിനെയും പരലോകത്തെയും കുറിച്ചുള്ള ബോധത്തിന് അത് ഉലച്ചിൽ വരുത്താതിരിക്കുകയും ചെയ്യുന്ന പക്ഷം അവ ദോഷകരമാവുകയില്ല. നേരെ മറിച്ച് ഗുണകരമായിരിക്കുകയും ചെയ്യും. അല്ലാഹു പറയുന്നു..... قُلْ مَنْ حَرَّمَ زِينَةَ اللَّهِ (പറയുക: അല്ലാഹു അവന്റെ അടിയാൻമാർക്കുവേണ്ടി ഉൽപാദിപ്പിച്ചിട്ടുള്ള അലങ്കാരത്തെയും, വിശിഷ്ടമായ ആഹാര വസ്തുക്കളെയും നിഷിദ്ധമാക്കിയതാരാണ്?! (അഅ്റാഫ്:32)

ആരെല്ലാമാണ് ഭൗതിക സുഖസൗകര്യങ്ങൾക്ക് പ്രാധാന്യം നൽകുന്നത്, അവയെ ജീവിത ലക്ഷ്യമാക്കുന്നത്, ദുരുപയോഗപ്പെടുത്തുന്നത്, ആരൊക്കെയാണ് അവയെ മിതവും നിയമാനുസൃതവുമായ രീതിയിൽ കയ്യാളുന്നത്, പരലോകാനുഗ്രഹങ്ങൾക്കും അല്ലാഹുവിന്റെ പ്രീതിക്കും അവയെക്കാൾ വില കൽപിക്കുന്നത് എന്നിത്യാദി കാര്യങ്ങളെല്ലാം അല്ലാഹുവിനു ശരിക്കും അറിയാം. ഓരോരുത്തനും അർഹിക്കുന്ന പ്രതിഫലം അവൻ കൊടുക്കുകയും ചെയ്യും എന്നൊക്കെയാണ് 'അല്ലാഹു അവന്റെ അടിയാൻമാരെപ്പറ്റികണ്ടറിയുന്നവനാണ്' എന്ന അവസാന വാക്യം മുഖേന ഉണർത്തുന്നത്. സ്വർഗം മുതലായ അനുഗ്രഹങ്ങൾ ലഭിക്കുന്നത് സൂക്ഷ്മത

പാലിക്കുന്നവർക്കാണ് എന്ന് പറഞ്ഞുവല്ലോ. സൂക്ഷ്മത പാലിക്കുന്നവരുടെ സ്വഭാവ വിശേഷതകൾ അടുത്ത വചനത്തിൽ വിവരിക്കുന്നു:-

ٱلَّذِينَ يَقُولُونَ رَبَّنَآ إِنَّنَآ ءَامَنَّا فَٱغْفِرْ لَنَا ذُنُوبَنَا وَقِنَا عَذَابَ ٱلنَّارِ ﴿١٦﴾

**﴿16﴾ അതായത്, (ഇങ്ങിനെ) പറയുന്നവർ; 'ഞങ്ങളുടെ റബ്ബേ! ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. ആകയാൽ ഞങ്ങൾക്ക് ഞങ്ങളുടെ പാപങ്ങൾ പൊറുത്തുതരികയും, ഞങ്ങളെ നരക ശിക്ഷയിൽ നിന്ന് കാക്കുകയും ചെയ്യേണമേ!'**

ٱلصَّٰبِرِينَ وَٱلصَّٰدِقِينَ وَٱلْقَٰنِتِينَ وَٱلْمُنفِقِينَ وَٱلْمُسْتَغْفِرِينَ بِٱلْأَسْحَارِ ﴿١٧﴾

**﴿17﴾ (അതെ) ക്ഷമാലുക്കളും, സത്യവാന്മാരും, ഭക്തന്മാരും ചിലവഴിക്കുന്നവരും, നിശാന്ത്യ വേളകളിൽ പാപമോചനം തേടുന്ന വരും! [ഇവരാണ് സൂക്ഷ്മത പാലി ക്കുന്നവർ.]**

---

﴿16﴾ ٱلَّذِينَ يَقُولُونَ പറയുന്നവർ رَبَّنَا ഞങ്ങളുടെ റബ്ബേ إِنَّنَا آمَنَّا നിശ്ചയമായും ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു فَٱغْفِرْ لَنَا ആകയാൽ ഞങ്ങൾക്ക് നീ പൊറുത്തുതരണേ ذُنُوبَنَا ഞങ്ങളുടെ പാപങ്ങൾ وَقِنَا ഞങ്ങളെ നീ കാക്കുകയും വേണമേ عَذَابَ ٱلنَّارِ നരക ശിക്ഷയിൽ നിന്ന് ﴿17﴾ ٱلصَّابِرِينَ ക്ഷമാലുക്കൾ وَ ٱلصَّادِقِينَ സത്യവാന്മാരും وَ ٱلْقَانِتِينَ ഭക്തന്മാരും, ഒതുക്കമുള്ളവരും, അച്ചടക്കമുള്ളവരും وَ ٱلْمُنْفِقِينَ ചിലവഴിക്കുന്നവരും وَ ٱلْمُسْتَغْفِرِينَ പാപമോചനം തേടുന്നവരും بِٱلْأَسْحَارِ രാത്രിയുടെ അവസാന യാമങ്ങളിൽ

---

ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു, അത്കൊണ്ട് ഞങ്ങൾക്ക് പൊറുത്തു തരുകയും, ശിക്ഷ യിൽ നിന്ന് ഞങ്ങളെ കാത്തുതരുകയും ചെയ്യേണമേ എന്ന പ്രാർത്ഥനയിൽ– പാപമോചനത്തെയും, ശിക്ഷാമോചനത്തെയും സത്യവിശ്വാസത്തോട് ബന്ധപ്പെടുത്തി പ്പറഞ്ഞതിൽ–മൗലികമായ ഒരു തത്വം അടങ്ങിയിട്ടുണ്ട്. സത്യവിശ്വാസം സ്വീകരിച്ചവർക്ക് മാത്രമേ പാപമോചനവും രക്ഷയും ലഭിക്കുകയുള്ളൂ. അവർക്ക് മാത്രമെ അത് രണ്ടിനും അപേക്ഷിക്കുവാൻ അർഹതയുള്ളൂവെന്നതാണത്. ഇങ്ങിനെയുള്ള പ്രാർത്ഥനകൾ മുഖേന അല്ലാഹുവിങ്കലേക്ക് വിനയവും താഴ്മയും അർപ്പിക്കുന്നവരാണ് അവരെങ്കിൽ, അവരെ അതിന് പരിപക്വരാക്കിത്തീർക്കുന്ന ചില സവിശേഷ ഗുണങ്ങളും അവർ ക്കുണ്ടായിരിക്കണമല്ലോ. ആ ഗുണങ്ങളത്രെ:

(1) **ക്ഷമ:** അതായത്, ക്ലപനാ നിർദ്ദേശങ്ങൾ പാലിക്കുന്നതിലും, നിരോധങ്ങൾ ഉപേക്ഷിക്കുന്നതിലും നേരിടുന്ന എല്ലാ ബുദ്ധിമുട്ടുകളും സഹിക്കുക, ആപത്തുകളിലും അനിഷ്ടങ്ങളിലും ക്ഷമ കൈകൊള്ളുക മുതലായവ.

(2) **സത്യം:** അതായത്, ഉദ്ദേശ്യത്തിലും, പ്രവൃത്തിയിലും, വാക്കിലും സത്യം പാലിക്കുക

(3) **ഭക്തി:** അഥവാ വിനയത്തോടും ബഹുമാനത്തോടുംകൂടി അല്ലാഹുവിനെ അനുസരിക്കൽ.

(4) **ചിലവഴിക്കൽ:** നിർബന്ധമായ ദാനധർമങ്ങളും സൽകാര്യങ്ങളിൽ ഉദാരപൂർവ്വം

ധനം വിനിയോഗിക്കലും ഇതിൽ ഉൾപ്പെടുന്നു

(5) **പാപമോചന പ്രാർഥന**: രാത്രിയുടെ അവസാനസമയങ്ങളിൽ പാപമോചനത്തിന് പ്രാർത്ഥിക്കുക. ഈ സമയം പ്രാർത്ഥനകൾക്ക് പ്രത്യേകം ഉത്തരം ലഭിക്കുന്ന സമയമാണെന്നും, നമസ്കാരത്തിനും ദിക്ർ മുതലായ കർമങ്ങൾക്കും കൂടുതൽ വിശേഷപ്പെട്ട സമയമാണെന്നും ഖുർആനിൽ നിന്നും നബിവചനങ്ങളിൽ നിന്നും പരക്കെ അറിയപ്പെട്ടതാണ്.

شَهِدَ ٱللَّهُ أَنَّهُۥ لَآ إِلَٰهَ إِلَّا هُوَ وَٱلْمَلَٰٓئِكَةُ وَأُو۟لُوا۟ ٱلْعِلْمِ قَآئِمًۢا بِٱلْقِسْطِ ۚ لَآ إِلَٰهَ إِلَّا هُوَ ٱلْعَزِيزُ ٱلْحَكِيمُ ﴿١٨﴾

**﴾18﴿ താനല്ലാതെ ഒരു ആരാധ്യനുമില്ലെന്ന് അല്ലാഹുവും, മലക്കുകളും, അറിവുള്ളവരും സാക്ഷ്യം വഹിച്ചിരിക്കുന്നു;- (അതെ അവൻ) നീതിമുറ നിലനിർത്തുന്നവനായിക്കൊണ്ട്. അവനല്ലാതെ ആരാധ്യനേയില്ല; അഗാധജ്ഞനായ പ്രതാപശാലിയത്രെ (അവൻ)**

﴾18﴿ شَهِدَ اللَّهُ അല്ലാഹു സാക്ഷ്യം വഹിച്ചിരിക്കുന്നു أَنَّهُ لا إِلَٰهَ ഒരു ആരാധ്യനുമില്ലെന്നു إِلا هُوَ അവൻ(താൻ) അല്ലാതെ وَالْمَلائِكَةُ മലക്കുകളും وَأُولُو الْعِلْمِ അറിവുള്ളവരും قَائِمًا നിലകൊള്ളുന്ന (നടത്തുന്ന)വനായും കൊണ്ട് بِالْقِسْطِ നീതിമുറയും കൊണ്ട്. നീതിയെ لا إِلَٰهَ ഒരാരാധ്യനുമില്ല إِلا هُوَ അവനല്ലാതെ الْعَزِيزُ പ്രതാപശാലി, അജയ്യൻ الْحَكِيمُ അഗാധജ്ഞൻ, യുക്തിമാൻ

അല്ലാഹു മാത്രമാണ് ആരാധനക്കർഹതയുള്ള ഏക ആരാധ്യൻ, മറ്റുള്ള ആരാധ്യവസ്തുക്കളെല്ലാം മിഥ്യകളും അനർഹങ്ങളുമാകുന്നുവെന്നുള്ള യാഥാർത്ഥ്യം എത്രയോ ദൃഷ്ടാന്തങ്ങളും, തെളിവുകളും വഴി അല്ലാഹു സ്പഷ്ടമായി സ്ഥാപിച്ചിട്ടുണ്ട്. മലക്കുകളും അറിവുള്ളവരുമെല്ലാം അത് മനസ്സിലാക്കുകയും വിശ്വസിച്ചുറപ്പിക്കുകയും ചെയ്തിരിക്കുന്നു. അഖിലലോക നീതിവ്യവസ്ഥ നിലനിറുത്തി നടത്തിപ്പോരുന്നവൻ അവനല്ലാതെ മറ്റാരുമല്ല. അജയ്യനായ പ്രതാപശാലിയും തത്വവിജ്ഞാന സമ്പൂർണനായ യുക്തിമാനും അവനാണ്. അത്കൊണ്ട് ആരാധ്യനായിരിക്കുവാൻ അവനു മാത്രമെ അർഹതയുള്ളൂ എന്നു താൽപര്യം. ഈ വചനം ഓതുമ്പോൾ 'റബ്ബേ ഞാനും അതിന് സാക്ഷിയാണ് (وانا على ذلك من الشاهدين يارب) എന്ന് നബി ﷺ പറഞ്ഞിരുന്നതായി ഹദീഥുകളിൽ വന്നിട്ടുണ്ട്. അല്ലാഹു അല്ലാതെ ആരാധ്യനില്ലെന്ന് അറിവുള്ളവരും സാക്ഷ്യം വഹിച്ചിരിക്കുന്നുവെന്ന് പറഞ്ഞതിൽനിന്ന് ഒരു കാര്യം മനസ്സിലാക്കാം. അല്ലാഹുവിന്റെ അസ്തിത്വത്തിനും, ഏകത്വത്തിനും സാക്ഷ്യം വഹിക്കാത്ത ആളുകൾ -അവർ മറ്റു ചില വിഷയങ്ങളിൽ അതീവ യോഗ്യരായിരുന്നാലും- അല്ലാഹുവിന്റെ അടുക്കൽ കേവലം അജ്ഞരും വിഡ്ഢികളുമായിരിക്കുമെന്നത്രെ അത്.

إِنَّ ٱلدِّينَ عِندَ ٱللَّهِ ٱلْإِسْلَٰمُ ۗ وَمَا ٱخْتَلَفَ ٱلَّذِينَ أُوتُوا۟

**﴾19﴿ നിശ്ചയമായും, മതം അല്ലാഹുവിന്റെ അടുക്കൽ 'ഇസ്‌ലാമാ'കുന്നു. വേദഗ്രന്ഥം നൽകപ്പെട്ടവർ- തങ്ങൾക്കിടയിലുള്ളധിക്കാരം (അഥവാ)അസൂയനിമിത്തം- തങ്ങ**

ٱلْكِتَٰبَ إِلَّا مِنۢ بَعْدِ مَا جَآءَهُمُ ٱلْعِلْمُ بَغْيًۢا بَيْنَهُمْ ۗ وَمَن يَكْفُرْ بِـَٔايَٰتِ ٱللَّهِ فَإِنَّ ٱللَّهَ سَرِيعُ ٱلْحِسَابِ ﴿١٩﴾

ൾക്ക് അറിവ് വന്നെത്തിയ ശേഷമല്ലാതെ, ഭിന്നിക്കുകയുണ്ടായിട്ടില്ല. അല്ലാഹുവിന്റെ 'ആയത്ത്' (ദൃഷ്ടാന്തം)കളിൽ ആരെങ്കിലും അവിശ്വസിക്കുന്നപക്ഷം ആരെങ്കിലും എന്നാൽ, (അറിഞ്ഞുകൊള്ളട്ടെ) നിശ്ചയമായും, അല്ലാഹു വേഗം വിചാരണനടത്തുന്ന വനാകുന്നു.

فَإِنْ حَآجُّوكَ فَقُلْ أَسْلَمْتُ وَجْهِىَ لِلَّهِ وَمَنِ ٱتَّبَعَنِ ۗ وَقُل لِّلَّذِينَ أُوتُوا۟ ٱلْكِتَٰبَ وَٱلْأُمِّيِّۦنَ ءَأَسْلَمْتُمْ ۚ فَإِنْ أَسْلَمُوا۟ فَقَدِ ٱهْتَدَوا۟ ۖ وَّإِن تَوَلَّوْا۟ فَإِنَّمَا عَلَيْكَ ٱلْبَلَٰغُ ۗ وَٱللَّهُ بَصِيرٌۢ بِٱلْعِبَادِ ﴿٢٠﴾

﴿20﴾ എന്നി, അവർ നിന്നോട് (തർക്കിച്ച്)ന്യായവാദം നടത്തുകയാണെങ്കിൽ, നീ പറയുക: എന്റെ മുഖം ഞാൻ അല്ലാഹുവിന് കീഴൊതുക്കിയിരിക്കുന്നു-എന്നെ പിൻപറ്റിയവരും (കീഴൊതുക്കിയിരിക്കുന്നു). വേദഗ്രന്ഥംനൽകപ്പെട്ടവരോടും അക്ഷരജ്ഞാനമില്ലാത്ത (അഥവാ വേദഗ്രന്ഥം ലഭിച്ചിട്ടില്ലാത്ത) വരോടും 'നിങ്ങൾ കീഴൊതുങ്ങിയിരിക്കുന്നുവോ എന്ന് ചോദിക്കുകയും ചെയ്യുക. എന്നിട്ട് അവർ കീഴൊതുങ്ങിയെങ്കിൽ അവർ നേർമാർഗം പ്രാപിച്ചു കഴിഞ്ഞു; അവർ തിരിഞ്ഞുകളഞ്ഞുവെങ്കിലോ നിന്റെ മേൽ പ്രബോധനം മാത്രമാണ് (ബാധ്യത)ഉള്ളത്. അല്ലാഹു അടിയാൻമാരെക്കുറിച്ച് കണ്ടറിയുന്നവനുമാകുന്നു.

---

﴿19﴾ إِنَّ الدِّينَ നിശ്ചയമായുംമതം عِندَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ الإِسْلَامُ ഇസ്‌ലാമാകുന്നു وَمَا اخْتَلَفَ ഭിന്നിച്ചിട്ടില്ല الَّذِينَ أُوتُوا الْكِتَابَ വേദഗ്രന്ഥം നൽകപ്പെട്ടവർ إِلَّا مِنْ بَعْدِ ശേഷമായിട്ടല്ലാതെ مَا جَاءَهُمُ അവർക്കുവന്നതിന്റെ الْعِلْمُ അറിവ് بَغْيًا ധിക്കാരമായിട്ട്, അതിക്രമമായി (അസൂയയാൽ) بَيْنَهُمْ അവർക്കിടയിലുള്ള وَمَنْ يَكْفُرْ ആരെങ്കിലും അവിശ്വസിക്കുന്ന പക്ഷം بِآيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തു (ലക്ഷ്യം, ദൃഷ്ടാന്തം)കളിൽ فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു سَرِيعُ വേഗമുള്ളവനാകുന്നു الْحِسَابِ വിചാരണ,കണക്കുനോക്കൽ ﴿20﴾ فَإِنْ حَاجُّوكَ അവർ നിന്നോട് ന്യായവാദം (തർക്കം)ചെയ്താൽ فَقُلْ നീ പറയുക أَسْلَمْتُ ഞാൻ കീഴൊതുക്കിയിരിക്കുന്നു وَجْهِيَ എന്റെ മുഖം لِلَّهِ അല്ലാഹുവിന് وَمَنِ اتَّبَعَنِ എന്നെ പിൻപറ്റിയവരും وَقُلْ നീ പറയുക (ചോദിക്കുക)യും ചെയ്യുക لِلَّذِينَ أُوتُوا നൽകപ്പെട്ടവരോട് الْكِتَابَ (വേദ)ഗ്രന്ഥം وَالْأُمِّيِّينَ അക്ഷരജ്ഞാനമില്ലാത്ത (വേദഗ്രന്ഥം ലഭിക്കാത്ത)വരോടും أَأَسْلَمْتُمْ നിങ്ങൾ

കീഴൊതുങ്ങിയോ فَقَدِ اهْتَدَوْا എന്നാലവർ فَإِنْ أَسْلَمُوا എന്നിട്ടവർ കീഴൊതുങ്ങിയാൽ നേർമാർഗം പ്രാപിച്ചു وَإِن تَوَلَّوْا അവർ തിരിഞ്ഞുപോയെങ്കിലോ فَإِنَّمَا عَلَيْكَ എന്നാൽ നിന്റെ മേൽ (ബാദ്ധ്യത) الْبَلَاغُ പ്രബോധനം, എത്തിക്കൽ (മാത്രം) ആകുന്നു وَاللَّهُ അല്ലാഹു بَصِيرٌ കണ്ടറിയുന്നവനാണ് بِالْعِبَادِ അടിയാന്മാരെപ്പറ്റി

---

സൂറത്തുൽ ഫാതിഹഃയിൽ വെച്ച് വിവരിച്ചതുപോലെ, ദീൻ (الدين) എന്ന വാക്കിന് നടപടിക്രമം, ആചാരം, നിയമനടപടി, അനുസരണം, പതിവ്, മതം എന്നിങ്ങനെ സന്ദർഭോചിതം പല അർത്ഥവും വരാം.മതം എന്ന അർത്ഥത്തിലാണ് അത് അധികവും ഉപയോഗിക്കപ്പെടാറുള്ളത്. ഇവിടെയും അതാണ് ഉദ്ദേശ്യം. മതം ഒരു ജീവിത വ്യവസ്ഥ- അഥവാ ജീവിതത്തിൽ ദൈവ പ്രീതിക്കുവേണ്ടി സ്വീകരിക്കപ്പെടേണ്ടുന്ന നിയമ വ്യവസ്ഥ-യാകുന്നു. പക്ഷേ - ചിലർ ധരിക്കാറുള്ളതുപോലെ- 'ദീൻ' എന്ന വാക്കിന്റെ അർത്ഥമല്ല അത്. കച്ചവടം ഒരു തൊഴിലായതുകൊണ്ട്'കച്ചവടം' എന്ന വാക്കിന്റെ അർത്ഥം തൊഴിൽ എന്നു വരികയില്ലല്ലോ.

മനുഷ്യാരംഭം തൊട്ട് മനുഷ്യാവസാനം വരെയുള്ള എല്ലാവർക്കും അല്ലാഹു നിയമിച്ചതും ഒന്നാമത്തെ പ്രവാചകനും ഒന്നാമത്തെ വേദഗ്രന്ഥവും തുടങ്ങി അന്ത്യ പ്രവാചകനും അവസാന വേദഗ്രന്ഥമായ വിശുദ്ധഖുർആനും വരെ പ്രബോധനം ചെയ്തുകൊണ്ടിരുന്നതും അല്ലാഹു മനുഷ്യവർഗത്തിന് തൃപ്തിപ്പെട്ടു കൊടുത്തതുമായ ഏക മതമാണ് ഇസ്‌ലാം. അതിലേക്കുമാത്രമാണ് എക്കാലത്തും അവൻ മനുഷ്യരെ ക്ഷണിച്ചിട്ടുള്ളതും ക്ഷണിച്ചുകൊണ്ടിരിക്കുന്നതും. 85-ാം വചനത്തിൽ വരുന്നതുപോലെ അതല്ലാത്ത മറ്റൊരു മതവും അവങ്കൽ സ്വീകാര്യവുമല്ല. എന്നാൽ ലഭിക്കുകയും പ്രവാചകന്മാരുടെ അനുയായികളെന്ന പാരമ്പര്യം അവകാശപ്പെടുകയും ചെയ്യുന്ന ചില സമുദായങ്ങൾ ഈ സത്യത്തിൽ നിന്ന് ഭിന്നിച്ചുപോയിട്ടുണ്ട്. അതിനു കാരണം അവർക്ക് വേണ്ടത്ര അറിവ് ലഭിക്കായ്കയല്ല. അറിവു കിട്ടിയിട്ട് പിന്നെയും അവർക്കിടയിൽ ഉണ്ടായിത്തീർന്ന അസൂയ, പക, വിദ്വേഷം, അതിമോഹം ആദിയായ ധിക്കാര സ്വഭാവങ്ങൾ മാത്രമാകുന്നു. വാസ്തവം ഇതാണെങ്കിലും ഈ സത്യത്തിനു വിരുദ്ധമായി ഇസ്‌ലാമിന്റെ പരമാടിസ്ഥാനമായ തൗഹീദിൽപോലും തർക്കവും ന്യായവാദവും നടത്തുകയാണ് അവർ ചെയ്യുന്നത്. അവരോട് വാദപ്രതിവാദം നടത്തിയിട്ടു കാര്യമില്ല. അത്കൊണ്ട് അവരോട് തർക്കത്തിനു നിൽക്കേണ്ടതില്ലെന്നും ഞാനും എന്നെ പിൻപറ്റുന്ന സത്യവിശ്വാസികളും അല്ലാഹുവിന്റെ ഏകത്വത്തിൽ വിശ്വസിച്ചു അവനെ മാത്രം ആരാധിച്ചു അവന് കീഴൊതുങ്ങിയിരിക്കുന്നുവെന്ന് പറഞ്ഞു ഒഴിവായാൽ മതിയെന്നു അല്ലാഹു നബിﷺ യോട് കൽപിക്കുന്നു.

വേദക്കാരായാലും വേദഗ്രന്ഥക്കാരുമായി പരിചയപ്പെട്ടിട്ടില്ലാത്ത നിരക്ഷര കുക്ഷികളായ അറബികളായാലും ശരി, എല്ലാവർക്കും ഇസ്‌ലാമിന്റെ പ്രബോധനം എത്തിക്കുകയും അതിലേക്ക് ക്ഷണിക്കുകയും മാത്രമെ നബി ﷺ ചെയ്യേണ്ടതുള്ളൂ. അവരെയെല്ലാം മുസ്‌ലിമാക്കിത്തീർക്കുക നബിﷺയുടെ ബാധ്യതയല്ല. പ്രബോധനവും ക്ഷണവും ലഭിച്ചിട്ട് പിന്നെയും കീഴൊതുങ്ങാത്തവരുടെ വിചാരണയും തീരുമാനവും അല്ലാഹു നടത്തിക്കൊള്ളും. അതിന് യാതൊരു പ്രയാസവും അവനില്ല. ഓരോരുത്തരുടെയും സ്ഥിതി അവൻ കണ്ടും അറിഞ്ഞും കൊണ്ടിരിക്കുന്നു. എന്ന് നബിﷺ യെ ഉണർത്തുകയും ചെയ്യുന്നു. അബൂഹുറയ്റഃ (റ) യിൽ നിന്നു നിവേദനം

ചെയ്യപ്പെട്ട ഒരു ഹദീഥിൽ നബി ﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'എന്റെ ആത്മാവ് യാതൊരുവന്റെ കൈവശമാണോ അവൻ തന്നെ സത്യം, ഈ മനുഷ്യ സമുദായത്തിൽപ്പെട്ട ഏതൊരാളും തന്നെ – അതു യഹൂദിയാകട്ടെ, ക്രിസ്ത്യാനിയാകട്ടെ – എന്നെക്കുറിച്ച് കേൾക്കുകയും ഞാൻ യാതൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ അതിൽ വിശ്വസിക്കാതിരിക്കുകയും ചെയ്യുന്ന പക്ഷം അവൻ നരകക്കാരിൽപെട്ടവനാകാതിരിക്കുകയില്ല,' (മു)

## വിഭാഗം - 3

إِنَّ ٱلَّذِينَ يَكْفُرُونَ بِـَٔايَـٰتِ ٱللَّهِ وَيَقْتُلُونَ ٱلنَّبِيِّـۧنَ بِغَيْرِ حَقٍّ وَيَقْتُلُونَ ٱلَّذِينَ يَأْمُرُونَ بِٱلْقِسْطِ مِنَ ٱلنَّاسِ فَبَشِّرْهُم بِعَذَابٍ أَلِيمٍ ﴿٢١﴾

**﴾21﴿ നിശ്ചയമായും, യാതൊരു കൂട്ടർ: അല്ലാഹുവിന്റെ 'ആയത്ത്' [ലക്ഷ്യം] കളിൽ അവിശ്വസിക്കുകയും, യാതൊരു ന്യായവും കൂടാതെ പ്രവാചകന്മാരെ കൊലപ്പെടുത്തുകയും,- മനുഷ്യരിൽ നിന്നും നീതിമുറ പാലിക്കുവാൻ കൽപ്പിക്കുന്നവരെ കൊലപ്പെടുത്തുകയും ചെയ്യുന്നു(വോ)- അവർക്ക് വേദനയേറിയ ശിക്ഷയെക്കുറിച്ചു സന്തോഷവാർത്ത അറിയിക്കുക.**

أُو۟لَـٰٓئِكَ ٱلَّذِينَ حَبِطَتْ أَعْمَـٰلُهُمْ فِى ٱلدُّنْيَا وَٱلْـَٔاخِرَةِ وَمَا لَهُم مِّن نَّـٰصِرِينَ ﴿٢٢﴾

**﴾22﴿ അക്കൂട്ടർ, ഇഹത്തിലും പരത്തിലും തങ്ങളുടെ കർമങ്ങൾ വിഫലമായിപ്പോയവരത്രെ, സഹായികളായി അവർക്ക് (ഒരാളുംതന്നെ) ഇല്ലതാനും**

﴾21﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ يَكْفُرُونَ അവർ അവിശ്വസിക്കുന്നു بِآيَاتِ اللهِ അല്ലാഹുവിന്റെ ആയത്തുകളിൽ وَيَقْتُلُونَ കൊല്ലുകയും النَّبِيِّينَ നബിമാരെ بِغَيْرِ حَقٍّ ഒരു ന്യായവും കൂടാതെ وَيَقْتُلُونَ കൊല്ലുകയും الَّذِينَ യാതൊരുവരെ يَأْمُرُونَ കൽപിക്കുന്ന, ഉപദേശിക്കുന്ന بِالْقِسْطِ നീതിമുറയെപ്പറ്റി مِنَ النَّاسِ മനുഷ്യരിൽ നിന്ന് فَبَشِّرْهُمْ അവർക്കു നീ സന്തോഷവാർത്ത അറിയിക്കുക بِعَذَابٍ ശിക്ഷയെപ്പറ്റി أَلِيمٍ വേദനയേറിയ,വേദനപ്പെട്ട ﴾22﴿ أُولَٰئِكَ الَّذِينَ അക്കൂട്ടർ യാതൊരുവരാണ് حَبِطَتْ വിഫലമായിരിക്കുന്നു, പൊളിഞ്ഞുപോയി أَعْمَالُهُمْ അവരുടെ കർമങ്ങൾ പ്രവൃത്തികൾ فِي الدُّنْيَا ഇഹത്തിലും وَالْآخِرَةِ പരത്തിലും وَمَا لَهُمْ അവർക്കില്ലതാനും مِنْ نَاصِرِينَ സഹായികളായി(ആരും)

വേദക്കാർ അനുവർത്തിച്ചു വന്ന ചില ധിക്കാരങ്ങളെയും അഴിമതികളെയും കുറിച്ചാണ് പറയുന്നത്. വേദവാക്യങ്ങളും ദൃഷ്ടാന്തങ്ങളുമാകുന്ന അല്ലാഹുവിന്റെ ലക്ഷ്യങ്ങളെ നിഷേധിക്കുക, പ്രവാചകന്മാരെയും മതോപദേഷ്ടാക്കളെയും നിർദ്ദയം കൊലചെയ്യുക മുതലായവയിൽ ഒരു നീണ്ട പാരമ്പര്യം തന്നെ അവർക്കുണ്ട്. സൂറത്തുൽ

ബക്വറഃയിൽ ഇത് സംബന്ധിച്ചു പല വിവരങ്ങളും നാം കാണുകയുണ്ടായി. ആ പഴയ പാരമ്പര്യത്തിൽ നിന്ന് അവർ സത്യവിശ്വാസത്തിലേക്ക് മടങ്ങാത്തപക്ഷം അവർക്ക് അതികഠിനമായ ശിക്ഷ അനുഭവിക്കേണ്ടി വരുമെന്ന് മാത്രമല്ല, നല്ല കർമങ്ങളായി വല്ലതും അവർ പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ ഇഹത്തിലാകട്ടെ, പരത്തിലാകട്ടെ അവർക്കതുകൊണ്ടു യാതൊരു പ്രയോജനവും ലഭിക്കുവാനില്ല, അവർക്ക് യാതൊരു സഹായവും പ്രതീക്ഷിക്കുവാനുമില്ല എന്നൊക്കെ അല്ലാഹു അവരെ താക്കീത് ചെയ്യുന്നു. സത്യവിശ്വാസം സ്വീകരിക്കാത്തപക്ഷം ആ കർമങ്ങൾമൂലം ഇഹത്തിൽ വെച്ചു അവർ വല്ല പ്രശംസക്കോ കീർത്തിക്കോ, ആനുകൂല്യങ്ങൾക്കോ പാത്രമാകുകയില്ല. പരലോകത്ത് യാതൊരു പുണ്യഫലവും അവർക്കു ലഭിക്കുന്നതുമല്ല എന്നു സാരം.

ശിക്ഷയെക്കുറിച്ച് 'താക്കീത് ചെയ്യുക' എന്നു പറയേണ്ടുന്ന സ്ഥാനത്ത് 'സന്തോഷവാർത്ത അറിയിക്കുക' എന്നു പറഞ്ഞത് പരിഹാസ രൂപത്തിലുള്ള ഒരു അലങ്കാര പ്രയോഗമാകുന്നു. അവർക്ക് വല്ല സന്തോഷ വാർത്തയും അറിയിക്കുവാനുണ്ടെങ്കിൽ അത് ശിക്ഷയെക്കുറിച്ചു മാത്രമാണുള്ളത് എന്നു താൽപര്യം.

أَلَمْ تَرَ إِلَى ٱلَّذِينَ أُوتُوا۟ نَصِيبًا مِّنَ ٱلْكِتَـٰبِ يُدْعَوْنَ إِلَىٰ كِتَـٰبِ ٱللَّهِ لِيَحْكُمَ بَيْنَهُمْ ثُمَّ يَتَوَلَّىٰ فَرِيقٌ مِّنْهُمْ وَهُم مُّعْرِضُونَ ﴿٢٣﴾

**﴾23﴿ വേദഗ്രന്ഥത്തിൽ നിന്നും ഒരു ഓഹരി നൽകപ്പെട്ടിട്ടുള്ളവരെ നീ (നോക്കി) കണ്ടില്ലേ? അവർക്കിടയിൽ വിധികൽപിക്കുവാനായി അല്ലാഹുവിന്റെ ഗ്രന്ഥത്തിലേക്ക് അവർ വിളിക്കപ്പെടുന്നു: (എന്നിട്ടു) പിന്നെ, അവരിൽ നിന്ന് ഒരു കക്ഷി (അതാ) വിമുഖരായുംകൊണ്ട് തിരിഞ്ഞു കളയുന്നു!**

ذَٰلِكَ بِأَنَّهُمْ قَالُوا۟ لَن تَمَسَّنَا ٱلنَّارُ إِلَّآ أَيَّامًا مَّعْدُودَٰتٍ ۖ وَغَرَّهُمْ فِى دِينِهِم مَّا كَانُوا۟ يَفْتَرُونَ ﴿٢٤﴾

**﴾24﴿ 'എണ്ണപ്പെട്ട (അൽപം) ചില ദിവസങ്ങളല്ലാതെ നരകം ഞങ്ങളെ സ്പർശിക്കുകയേ ഇല്ല' എന്ന് അവർ പറഞ്ഞുവന്നതു നിമിത്തമാകുന്നു അത്. അവർ കെട്ടിച്ചമച്ചുകൊണ്ടിരുന്നത് അവരുടെ മത (കാര്യ)ത്തിൽ അവരെ വഞ്ചി(തരാ)ക്കുകയും ചെയ്തിരിക്കുന്നു.**

فَكَيْفَ إِذَا جَمَعْنَـٰهُمْ لِيَوْمٍ لَّا رَيْبَ فِيهِ

**﴾25﴿ എന്നാൽ, യാതൊരു സന്ദേഹവുമില്ലാത്ത ഒരു ദിവസത്തേക്ക് അവരെ നാം ഒരുമിച്ചുകൂട്ടിയാൽ എങ്ങിനെയായിരിക്കും (അവരുടെ സ്ഥിതി)?!**

وَوُفِّيَتْ كُلُّ نَفْسٍ مَّا كَسَبَتْ وَهُمْ لَا يُظْلَمُونَ ﴿٢٥﴾

**അന്ന് ഓരോ വ്യക്തിക്കും അത് സമ്പാദിച്ചുവെച്ചത് നിറവേറ്റിക്കൊടുക്കപ്പെടുകയും ചെയ്യും. അവരാകട്ടെ (അവരോട്)അനീതിചെയ്യപ്പെടുന്നതുമല്ല.**

﴾23﴿ أَلَمْ تَرَ നീ കണ്ടില്ലേ, നോക്കുന്നില്ലേ إِلَى الَّذِينَ യാതൊരുവരിലേക്ക് أُوتُوا അവർക്കു നൽകപ്പെട്ടിരിക്കുന്നു نَصِيبًا ഒരു ഓഹരി, പങ്ക് مِنَ الْكِتَابِ(വേദ) ഗ്രന്ഥത്തിൽ നിന്ന് يُدْعَوْنَ അവർവിളിക്ക(ക്ഷണിക്ക)പ്പെടുന്നു إِلَى كِتَابِ اللَّهِ അല്ലാഹുവിന്റെ ഗ്രന്ഥത്തിലേക്ക് لِيَحْكُمَ അതുവിധികല്പിക്കുവാൻ بَيْنَهُمْ അവർക്കിടയിൽ ثُمَّ يَتَوَلَّى എന്നിട്ടു(പിന്നെ) തിരിഞ്ഞു (പിന്മാറി) കളയുന്നു فَرِيقٌ مِنْهُمْ അവരിൽനിന്ന് ഒരുകക്ഷി وَهُمْ അവർ (ആയിക്കൊണ്ട്) مُعْرِضُونَ വിമുഖർ, അവഗണിക്കുന്നവർ ﴾24﴿ ذَلِكَ അത് بِأَنَّهُمْ قَالُوا അവർ പറഞ്ഞതുകൊണ്ടാണ് لَنْ تَمَسَّنَا ഞങ്ങളെ സ്പർശിക്കുകയേ ഇല്ല النَّارُ നരകം إِلَّا أَيَّامًا ചില ദിവസങ്ങളല്ലാതെ مَعْدُودَاتٍ എണ്ണപ്പെട്ട (നിശ്ചിത) وَغَرَّهُمْ അവരെ വഞ്ചിക്കുകയും ചെയ്തിരിക്കുന്നു فِي دِينِهِمْ അവരുടെ മതത്തിൽ مَا كَانُوا അവർ ആയിരുന്നത് يَفْتَرُونَ കെട്ടിച്ചമച്ചുണ്ടാക്കുക ﴾25﴿ فَكَيْفَ അപ്പോൾ (എന്നാൽ) എങ്ങിനെയായിരിക്കും إِذَا جَمَعْنَاهُمْ അവരെ നാം ഒരുമിച്ചു കൂട്ടിയാൽ لِيَوْمٍ ഒരു ദിവസത്തിലേക്ക് لَا رَيْبَ സന്ദേഹമില്ലാത്ത فِيهِ അതിൽ وَوُفِّيَتْ നിറവേറ്റിക്കൊടുക്കപ്പെടുകയും ചെയ്യും كُلُّ نَفْسٍ ഓരോ ആത്മാവിനും, ദേഹത്തിനും, വ്യക്തിക്കും مَا كَسَبَتْ അത് സമ്പാദിച്ചുവെച്ചത് وَهُمْ അവർ, അവരാകട്ടെ لَا يُظْلَمُونَ അനീതി (അക്രമം) ചെയ്യപ്പെടുകയില്ല

---

തൗറാത്തിന്റെയും ഇൻജീലിന്റെയും അനുയായികളെന്ന് അവകാശപ്പെടുന്ന വേദക്കാർ,അല്ലാഹുവിനെയും റസൂലിനെയും അനുസരിക്കുന്ന വിഷയത്തിൽ അതേ ഗ്രന്ഥങ്ങളിൽ പ്രസ്താവിച്ചിട്ടുള്ള വിധികളെ സ്വീകരിക്കാൻ ബാധ്യസ്ഥരാണ്. എന്നിട്ടും അതിന് അവരെ ക്ഷണിച്ചാൽ, ആ ക്ഷണം സ്വീകരിക്കാതെ പിന്മാറി കളയുന്നു. ഇത് ശിക്ഷാർഹവും തെറ്റുമാണെന്ന് അവർക്കറിയുകയും ചെയ്യാം. ഞങ്ങൾ എന്ത് തെറ്റുകുറ്റം ചെയ്താലും കവിഞ്ഞ പക്ഷം നിശ്ചിത ദിവസത്തേക്കുമാത്രമെ ഞങ്ങൾ നരക ശിക്ഷ അനുഭവി ക്കേണ്ടിവരികയുള്ളൂവെന്നും മറ്റും നേരത്തെത്തന്നെ മതത്തിന്റെ പേരിൽ അവർ സ്വയം കെട്ടിച്ചമച്ചുവെച്ചിട്ടുണ്ട്. കാലാന്തരത്തിൽ അതൊക്കെ മതതത്വങ്ങളായി അവർ അംഗീകരിച്ചു വഞ്ചിതരാകുകയും ചെയ്തിരിക്കുന്നു; ഇതാണ് കാരണം. ഇത്തരം അന്ധവും അടിസ്ഥാനരഹിതവുമായ ധാരണകൾ വെച്ചുകൊണ്ടിരിക്കേണ്ടാ. എല്ലാവരെയും ഒരുമിച്ചുകൂട്ടി ഓരോരുത്തരുടെയും ചെയ്തികൾക്ക് യാതൊരു അനീതിയും കൂടാതെ തക്കതായ നടപടി കൈകൊള്ളുന്ന ഒരു ദിവസം വരാനുണ്ട്, അന്ന് അവർ ഖേദിക്കേണ്ടിവരും. ആ ഖേദം കൊണ്ട് ഒരു പ്രയോജനവും സിദ്ധിക്കുകയുമില്ല. അത് കൊണ്ട് ഇപ്പോൾ തന്നെ രക്ഷാമാർഗം തേടുകയാണ് അവർക്കു നല്ലത് എന്നൊക്കെ അല്ലാഹു അവരെ താക്കീത് ചെയ്യുന്നു. (അൽപ ദിവസമല്ലാതെ ഞങ്ങളെ നരക ശിക്ഷ ബാധിക്കുകയില്ലെന്ന് അവർ പറഞ്ഞതിന്റെ താൽപര്യം അൽബഖറഃ 80 ലും വ്യാഖ്യാനത്തിലും വിവരിച്ചു കഴിഞ്ഞിട്ടുണ്ട്).

﴾26﴿ **(നബിയേ) പറയുക: അല്ലാഹുവേ, രാജാധിപത്യത്തിന്റെ ഉടമസ്ഥനേ! നീ ഉദ്ദേശിക്കുന്നവർക്ക് നീ രാജാധിപത്യം കൊടുക്കുന്നു; നീ ഉദ്ദേശിക്കുന്നവരിൽ നിന്നു നീ**

قُلِ ٱللَّهُمَّ مَـٰلِكَ ٱلْمُلْكِ
تُؤْتِى ٱلْمُلْكَ مَن تَشَآءُ

وَتَنزِعُ ٱلۡمُلۡكَ مِمَّن تَشَآءُ وَتُعِزُّ مَن تَشَآءُ وَتُذِلُّ مَن تَشَآءُۖ بِيَدِكَ ٱلۡخَيۡرُۖ إِنَّكَ عَلَىٰ كُلِّ شَيۡءٖ قَدِيرٞ ﴿٢٦﴾

രാജാധിപത്യം നീക്കിക്കളയുകയും ചെയ്യുന്നു. നീ ഉദ്ദേശിക്കുന്നവരെ നീ പ്രതാപത്തിലാക്കുകയും, നീ ഉദ്ദേശിക്കുന്നവരെ നീ നിന്ദ്യതയിലാക്കുകയും ചെയ്യുന്നു. നിന്റെ കൈവശമത്രെ നന്മയുള്ളത്. നിശ്ചയമായും നീ എല്ലാകാര്യത്തിനും കഴിവുള്ളവനാകുന്നു.

تُولِجُ ٱلَّيۡلَ فِي ٱلنَّهَارِ وَتُولِجُ ٱلنَّهَارَ فِي ٱلَّيۡلِۖ وَتُخۡرِجُ ٱلۡحَيَّ مِنَ ٱلۡمَيِّتِ وَتُخۡرِجُ ٱلۡمَيِّتَ مِنَ ٱلۡحَيِّۖ وَتَرۡزُقُ مَن تَشَآءُ بِغَيۡرِ حِسَابٖ ﴿٢٧﴾

﴾27﴿ നീ രാത്രിയെ പകലിൽ കടത്തുകയും, പകലിനെ രാത്രിയിൽ കടത്തുകയും ചെയ്യുന്നു. നീ ജീവിയെ നിർജ്ജീവിയിൽ നിന്ന് പുറത്തുവരുത്തുകയും, നിർജ്ജീവിയെ ജീവിയിൽ നിന്ന് പുറത്തുവരുത്തുകയും ചെയ്യു ന്നു. നീ ഉദ്ദേശിക്കുന്നവർക്ക് നീ കണക്കില്ലാതെ നൽകുകയും ചെയ്യു ന്നു.

---

﴾26﴿ قُلِ നീ പറയുക اللَّهُمَّ അല്ലാഹുവേ مَالِكَ الْمُلْكِ രാജത്വ (രാജാധിപത്യ)ത്തിന്റെ ഉടമസ്ഥനേ تُؤْتِي നീ നൽകുന്നു الْمُلْكَ രാജത്വത്തെ مَنْ تَشَاءُ നീഉദ്ദേശിക്കുന്നവർക്ക് وَتَنْزِعُ നീ നീക്കം ചെയ്യുകയും ചെയ്യുന്നു الْمُلْكَ രാജത്വത്തെ مِمَّنْ تَشَاءُ നീ ഉദ്ദേശിക്കുന്നവരിൽ നിന്ന് وَتُعِزُّ നീ പ്രതാപത്തിലാക്കുക (പ്രതാപം നൽകുക)യും ചെയ്യുന്നു مَنْ تَشَاءُ നീ ഉദ്ദേശിക്കുന്നവരെ وَتُذِلُّ നീ നിന്ദിക്കുക (നിസ്സാരപ്പെടുത്തുക)യും ചെയ്യുന്നു مَنْ تَشَاءُ നീ ഉദ്ദേശിക്കുന്നവരെ بِيَدِكَ നിന്റെ കയ്യിലാണ് الْخَيْرُ ഗുണം إِنَّكَ നിശ്ചയമായും നീ عَلَى كُلِّ شَيْءٍ എല്ലാകാര്യത്തിനും قَدِيرٌ കഴിവുള്ളവനാകുന്നു ﴾27﴿ تُولِجُ നീ കടത്തുന്നു اللَّيْلَ രാത്രിയെ فِي النَّهَارِ പകലിൽ وَتُولِجُ നീ കടത്തുകയും ചെയ്യുന്നു النَّهَارَ പകലിനെ فِي اللَّيْلِ രാവിൽ وَتُخْرِجُ നീ പുറപ്പെടുവിക്കുകയും ചെയ്യുന്നു الْحَيَّ ജീവിയെ مِنَ الْمَيِّتِ നിർജ്ജീവമായതിൽനിന്ന് وَتُخْرِجُ الْمَيِّتَ നിർജ്ജീവ മായതിനെ നീപുറപ്പെടുവിക്കുന്നു مِنَ الْحَيِّ ജീവനുള്ളതിൽനിന്നു وَتَرْزُقُ നീ നൽകുകയും ചെയ്യുന്നു, ഉപജീവനം നൽകുന്നു مَنْ تَشَاءُ നീ ഉദ്ദേശിക്കുന്നവർക്ക് بِغَيْرِ حِسَابٍ കണക്കു കൂടാതെ

---

പ്രവാചകത്വം, പ്രതാപം, രാജത്വം ആദിയായവ തങ്ങളുടെ കുത്തകാവകാശമായി ഗണിക്കുകയും ആഭിജാത്യത്തിൽ ദുരഭിമാനം കൊള്ളുകയും ചെയ്യുന്നവരാണ് വേദക്കാർ. സത്യ നിഷേധത്തിനും ധിക്കാരത്തിനും അവരെ പ്രേരിപ്പിക്കുന്ന ഒരു പ്രധാന കാരണവും അതാകുന്നു. അത്തരം വാദങ്ങൾക്കുള്ള ഖണ്ഡനമാണ് ഈ വചനങ്ങൾ. സത്യവിശ്വാസികൾ ദാരിദ്ര്യവും ബുദ്ധിമുട്ടും അനുഭവിച്ചുകൊണ്ടിരിക്കുമ്പോൾ, അവരുടെ ശത്രുപക്ഷങ്ങൾ സുഖാഡംബരങ്ങളിലും പ്രതാപത്തിലും കഴിഞ്ഞുകൂടുന്നു. സത്യവിശ്വാസികളാണ് അല്ലാഹുവിന് ഇഷ്ടപ്പെട്ടവരെങ്കിൽ അവർക്കല്ലേ ജീവിത

സുഖസൗകര്യങ്ങളും കഴിവും കൂടുതൽ ലഭിക്കേണ്ടത്? അവിശ്വാസികളിൽ നിന്നുണ്ടാകാറുള്ള ചോദ്യത്തിനു മറുപടിയും ഈ വചനങ്ങളിൽ അടങ്ങിയിരിക്കുന്നു.

അല്ലാഹുവിനെ അഭിമുഖീകരിച്ചുകൊണ്ടു ചെയ്യുന്ന പ്രാർത്ഥനാരൂപത്തിലാണ് ബാഹ്യത്തിൽ ഈ വചനങ്ങളെങ്കിലും മേൽ ചൂണ്ടിക്കാട്ടിയ സംഗതികൾ അതിൽ ഉൾക്കൊണ്ടിട്ടുണ്ട് എന്നതിൽ സംശയമില്ല. അതെ,മഹത്തായ ഒരു പ്രാർത്ഥനയും, തത്വപരമായ കുറെ യാഥാർത്ഥ്യങ്ങളും ഈ വചനങ്ങൾ മുഖേന അല്ലാഹു സത്യവിശ്വാസികളെ പഠിപ്പിക്കുന്നു. ഈ വചനങ്ങൾ മുഖേന പ്രാർത്ഥന ചെയ്താൽ ഉത്തരം കിട്ടാതിരിക്കുകയില്ലെന്നു കാണിക്കുന്ന ചില ഹദീഥുകൾ ത്വബ്റാനി (റ) യും മറ്റും ഉദ്ധരിച്ചിട്ടുള്ളതും പ്രസ്താവ്യമാണ്.

ഒരു വ്യാഖ്യാനത്തിന്റെ സഹായം കൂടാതെതന്നെ ഈ വചനങ്ങളിലെ ആശയം വ്യക്തമാണ്. അവയുടെ രത്നച്ചുരുക്കം ഇങ്ങിനെ മനസ്സിലാക്കാം. അല്ലാഹുവേ, എല്ലാ വിധത്തിലുള്ള സ്ഥാനപദവികളും നന്മകളും കനിഞ്ഞേകുന്നതും, അവ എടുത്തുകളയുന്നതും, രാപകലുകളെ നിയന്ത്രിക്കുന്നതും, ജീവികളും നിർജ്ജീവ വസ്തുക്കളുമാകുന്ന എല്ലാ വസ്തുക്കളെയും സൃഷ്ടിച്ചു പരിപാലിക്കുന്നതും നീയാകുന്നു. എല്ലാം നിന്റെ മാത്രം ഉടമയിലും നിയന്ത്രണാധികാരത്തിലും ഉൾപ്പെട്ടതാകുന്നു. നിന്റെ ഉദ്ദേശ്യവും പരിപാടിയും അനുസരിച്ചല്ലാതെ ഒന്നും സംഭവിക്കുകയില്ല. നിന്നെ കൂടാതെ മറ്റാർക്കും അതിലൊന്നും പങ്കോ അവകാശമോ ഇല്ല. അത് കൊണ്ട് നിന്റെ ഔദാര്യവും കൃപാകടാക്ഷവും ഞങ്ങളിൽ വർഷിപ്പിക്കേണമേ!

രാത്രിയെ പകലിലും പകലിനെ രാത്രിയിലും കടത്തുക എന്നു പറഞ്ഞതിന്റെ സാരം രാത്രി കുറയുമ്പോൾ ആ കുറവ് പകലിൽ വർദ്ധിപ്പിക്കുകയും, പകൽ കുറയുമ്പോൾ ആ കുറവ് രാത്രിയിൽ വർദ്ധിപ്പിക്കുകയും ചെയ്യുകയെന്നതാകുന്നു. അസ്തമയത്തെതുടർന്നു പകൽ രാത്രിയിലും, പ്രഭാതത്തെതുടർന്ന് രാത്രി പകലിലും ലയിച്ചു പോകുന്നതിനെ ഉദ്ദേശിച്ചും ആകാവുന്നതാണ്. (ഇതിനെപ്പറ്റി സൂറഃ ഹജ്ജ് 61, ലുക്മാൻ 29 മുതലായ സ്ഥലങ്ങളിൽ വിവരിച്ചത് നോക്കുക) ജീവികളിൽനിന്ന് നിർജ്ജീവ വസ്തുക്കളെയും നിർജ്ജീവ വസ്തുക്കളിൽ നിന്ന് ജീവ വസ്തുക്കളെയും ഉണ്ടാക്കുന്നതിനെപ്പറ്റി പ്രത്യേകമൊന്നും പറയേണ്ടതില്ല. ഇന്ദ്രിയത്തിൽ നിന്ന് മനുഷ്യനും, മനുഷ്യനിൽ നിന്ന് ഇന്ദ്രിയവും, വിത്തിൽ നിന്ന് ചെടിയും, ചെടിയിൽ നിന്ന് വിത്തും, പക്ഷിയിൽ നിന്ന് മുട്ടയും, മുട്ടയിൽ നിന്ന് പക്ഷിയും, വളത്തിൽ നിന്ന് പുഴുവും, പുഴുവിൽ നിന്ന് വളവും അങ്ങനെ കണക്കറ്റ ഉദാഹരണങ്ങൾ നിത്യവും നാം കണ്ടുകൊണ്ടിരിക്കുന്നു. ഇതിനെല്ലാം ബാഹ്യമായ ചില കാരണങ്ങൾ മനുഷ്യർക്ക് എണ്ണിപ്പറയാൻ സാധിച്ചേക്കുമെങ്കിലും വാസ്തവത്തിൽ ആ കാരണങ്ങൾക്ക് കാരണവും അവയെ വ്യവസ്ഥചെയ്തു നിയന്ത്രിക്കുന്നതും അല്ലാഹുവാണല്ലോ. അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ നൽകുമെന്നും, അവൻ ഉദ്ദേശിക്കുന്നവരിൽനിന്നു അവൻ നീക്കിക്കളയുമെന്നും പറഞ്ഞതിന് തന്നെ ഭൂതവർത്തമാനകാല ചരിത്രം പരിശോധിച്ചാൽ - വ്യക്തി വ്യത്യാസമോ, സമൂഹ വ്യത്യാസമോ കൂടാതെ - ധാരാളക്കണക്കിൽ ഉദാഹരണങ്ങൾ കാണാവുന്നതാണ്. നൂറുകണക്കിലും ആയിരക്കണക്കിലും കൊല്ലക്കാലം അതീവ പ്രതാപവും പ്രശസ്തിയും പാരമ്പര്യവുമായി നിലനിന്നു പോന്ന സമൂഹങ്ങൾ പെട്ടന്ന് നിന്ദ്യന്മാരിൽ നിന്ദ്യൻമാരും ലോകം മുഴുവൻ കീർത്തിമുദ്രനേടിയ വമ്പന്മാർ പെട്ടന്നു ലോകദൃഷ്ട്യാ അധമന്മാരിൽ അധമൻമാരുമായി മാറുന്നതും, ഇതിനു വിപരീതം സംഭവിക്കുന്നതും എക്കാലത്തും അനുഭവത്തിൽ കാണാറുള്ള കാഴ്ചകളാണല്ലോ. അതെ, എല്ലാം അല്ലാഹുവിന്റെ സൃഷ്ടി. എല്ലാം അവന്റെ കൽപ്പന (الاله الخلق والأمر)

لَّا يَتَّخِذِ ٱلْمُؤْمِنُونَ ٱلْكَـٰفِرِينَ أَوْلِيَآءَ مِن دُونِ ٱلْمُؤْمِنِينَ ۖ وَمَن يَفْعَلْ ذَٰلِكَ فَلَيْسَ مِنَ ٱللَّهِ فِى شَىْءٍ إِلَّآ أَن تَتَّقُوا۟ مِنْهُمْ تُقَىٰةً ۗ وَيُحَذِّرُكُمُ ٱللَّهُ نَفْسَهُۥ ۗ وَإِلَى ٱللَّهِ ٱلْمَصِيرُ ﴿٢٨﴾

**﴾28﴿ സത്യ വിശ്വാസികൾ സത്യവി ശ്വാസികളെയല്ലാതെ അവിശ്വാസിക ളെ മിത്രങ്ങളാക്കി വെക്കരുത്. ആരെ ങ്കിലും അത് ചെയ്യുന്ന പക്ഷം, അവൻ അല്ലാഹുവിനെ സംബന്ധിച്ച് ഒന്നിലും (തന്നെ) അല്ല; [അവന് അല്ലാഹുവു മായി യാതൊരു പൊരുത്തപ്പാടും ബന്ധവുമില്ല] അവരെക്കുറിച്ച് നിങ്ങൾ ഒരു (തരം) സൂക്ഷ്മത പാലിക്കൽ എന്നുള്ളതല്ലാതെ. [അതിന്വിരോധ മില്ല] അല്ലാഹു അവനെക്കുറിച്ച് തന്നെ (ജാഗരൂകരായിരിക്കണമെന്ന്) നിങ്ങ ളെ താക്കീത് ചെയ്യുന്നു.**

**അല്ലാഹുവിങ്കലേക്കത്രെ നിങ്ങളു ടെ തിരിച്ചു വരവ്.**

---

﴾28﴿ لَا يَتَّخِذِ ആക്കിവെക്കരുത് الْمُؤْمِنُونَ സത്യവിശ്വാസികൾ الْكَافِرِينَ അവിശ്വാസിക ളെ أَوْلِيَاءَ മിത്രങ്ങൾ,കാര്യകർത്താക്കൾ مِنْ دُونِ കൂടാതെ(അല്ലാതെ) الْمُؤْمِنِينَ സത്യവിശ്വാ സികളെ وَمَنْ يَفْعَلْ ആരെങ്കിലും(വല്ലവരും) ചെയ്താൽ ذَٰلِكَ അത് (അങ്ങിനെ) فَلَيْسَ എന്നാൽ അവനല്ല مِنَ اللَّهِ അല്ലാഹുവിനെ സംബന്ധിച്ച്, അല്ലാഹുവിനോട് فِي شَيْءٍ ഒരു കാര്യത്തിലും(ഒന്നിലും) إِلَّا أَنْ تَتَّقُوا നിങ്ങൾസൂക്ഷ്മത പാലിക്കൽഅല്ലാതെ مِنْهُمْ അവരെ ക്കുറിച്ച് تُقَاةً ഒരുസൂക്ഷ്മത(കാവൽ) وَيُحَذِّرُكُمُ നിങ്ങളെതാക്കീത് ചെയ്യുന്നു, ജാഗരൂകരാക്കുന്നു اللَّهُ അല്ലാഹു نَفْسَهُ തന്നെക്കുറിച്ച്തന്നെ وَإِلَى اللَّهِ അല്ലാഹുവിങ്ക ലേക്കാണ് الْمَصِيرُ തിരിച്ചെത്തൽ, പര്യവസാനം.

---

അവിശ്വാസികളായ വ്യക്തികളോടോ സംഘങ്ങളോടോ സ്നേഹബന്ധം സ്ഥാപിച്ചുകൊണ്ട് സത്യവിശ്വാസികൾ അവരെ മിത്രങ്ങളും കൈകാര്യക്കാരുമായി സ്വീകരിക്കുന്നതിനെ അല്ലാഹു കർശനമായി വിരോധിക്കുന്നു. അങ്ങനെ ചെയ്യുന്നവർക്ക് അല്ലാഹുവുമായി യാതൊരു ബന്ധവുമില്ല– അഥവാ അല്ലാഹുവിൽ നിന്ന് അവന് കരുണയും സ്നേഹവും പ്രതീക്ഷിക്കുവാനില്ല – എന്ന് കനത്ത താക്കീതും നൽകുന്നു. എന്നാൽ അവരുടെ ഭാഗത്ത് നിന്ന് വല്ല ആപത്തോ അസഹനീയമായ അക്രമമോ മർദ്ദനങ്ങളോ ഉണ്ടായേക്കാമെന്ന് ഭയപ്പെടുന്ന പക്ഷം, അതിൽ നിന്ന് രക്ഷപ്രാപി ക്കാനുള്ള ഒരു കരുതലെന്ന നിലക്ക് പ്രത്യക്ഷത്തിൽ അവരുമായി മൈത്രിയും സ്നേഹബന്ധവും സ്ഥാപിക്കുന്നതിന് വിരോധമില്ലെന്നും അറിയിക്കുന്നു. പക്ഷേ, ആ ബന്ധം പരിധിയിൽ കവിയുകയോ, ആവശ്യത്തിലധികമായി തീരുകയോ ചെയ്യുന്നത് സൂക്ഷിക്കണമെന്നും അല്ലാത്ത പക്ഷം അല്ലാഹുനടപടി എടുക്കുമെന്നും കൂടി ഓർമിപ്പിക്കുകയും ചെയ്തിരിക്കുന്നു. ശത്രുപക്ഷക്കാരുമായുള്ള അണഞ്ഞ ബന്ധം ഇസ്ലാമിനും മുസ്ലിംകൾക്കും ദ്രോഹകരമായിത്തീരുമെന്നുള്ളതാണ് ഈ വിഷയത്തിൽ ഇത്രയും കർശനമായ താക്കീതിന് കാരണം. മാത്രമല്ല, സ്വന്തം മതത്തിന്റെയും സമുദായത്തിന്റെയും നന്മക്കുവേണ്ടത്ര വില കൽപിക്കുന്നില്ലെന്നും ശത്രുക്കളുടെ നിലപാടുമായി പൊരുത്തപ്പെടുന്നുവെന്നുമാണല്ലോ അവരെ മിത്രങ്ങളായി

കരുതുന്നതിന്റെ അർത്ഥം.

അല്ലാഹുപറയുന്നു: 'ഹേ വിശ്വസിച്ചവരേ, നിങ്ങൾ യഹൂദികളെയും ക്രിസ്ത്യാനികളെയും മിത്രങ്ങളാക്കി വെക്കരുത്. അവരിൽ ചിലർ ചിലരുടെ (അവർ തമ്മതമ്മിൽ) മിത്രങ്ങളത്രെ. നിങ്ങളിൽനിന്ന് ആരെങ്കിലും അവരെ മിത്രങ്ങളാക്കുന്ന പക്ഷം അവൻ അവരിൽപ്പെട്ടവനായിരിക്കും,(മാഇദഃ :51) 'അവിശ്വസിച്ചവരിൽ ചിലർ ചിലരുടെ മിത്രങ്ങളാകുന്നു' (നിങ്ങൾക്ക് അവർ മിത്രങ്ങളല്ല) അങ്ങിനെ നിങ്ങൾ ചെയ്യാത്ത പക്ഷം ഭൂമിയിൽ കുഴപ്പവും വലിയ നാശവും ഉണ്ടാകുന്നതാണ്'. (അൻഫാൽ:73) 'ഹേ വിശ്വസിച്ചവരേ, എന്റെ ശത്രുവും നിങ്ങളുടെ ശത്രുവുമായവരോട് സ്നേഹം കാട്ടിക്കൊണ്ട് അവരെ നിങ്ങൾ മിത്രങ്ങളാക്കരുത്......' (മുംതഹനഃ :1) ഈ വചനത്തിന്റെ പൂർണഭാഗവും വ്യാഖ്യാനവും സുറ: മുംതഹനഃയിൽ നോക്കുന്നത് സന്ദർഭോചിതമായിരിക്കും: അബുദ്ദർദാഉ് (റ) പ്രസ്താവിച്ചതായി ഇമാംബുഖാരി (റ)ഉദ്ധരിക്കുന്നു; ചില ജനങ്ങളുടെ മുഖത്ത് ഞങ്ങൾ (ചിരിച്ച്) പല്ലുകാട്ടും. ഞങ്ങളുടെ ഹൃദയങ്ങൾ ശപിക്കുന്നുമുണ്ടായിരിക്കും. അതായത് ഞങ്ങളുടെ ശത്രുക്കളിൽ ചിലരെ കാണുമ്പോൾ ഞങ്ങളുടെ മനസ്സിൽ അവരോട് വെറുപ്പും അറപ്പുമായിരിക്കുമെന്ന് സാരം. ഈ വചനത്തിൽ تقية (സൂക്ഷ്മത കാണിക്കുക) എന്നു പറഞ്ഞതിന്റെ വ്യാഖ്യാനമായി ഇബ്നുഅബ്ബാസി(റ)ൽ നിന്ന് ഇമാം ഥൗരി (റ) മുതലായവർ ഇങ്ങനെ ഉദ്ധരിക്കുന്നു: പ്രവൃത്തികൊണ്ടല്ല സൂക്ഷ്മത. നാവ് കൊണ്ട് മാത്രമാണ് സൂക്ഷ്മത' അതായത്, സംസാരത്തിലും പെരുമാറ്റത്തിലും സ്നേഹം പ്രകടിപ്പിക്കുകയല്ലാതെ, ഹൃദയം ഇണങ്ങികൊണ്ടുള്ളസ്നേഹമോ സ്നേഹബന്ധത്തിന്റെ അടിസ്ഥാനത്തിലുള്ള പ്രവർത്തനങ്ങളോ ഉണ്ടായിക്കൂടാ എന്ന് സാരം. ഗത്യന്തരമില്ലാത്ത ഘട്ടത്തിൽ ഹൃദയത്തിൽ സത്യവിശ്വാസം ഉറപ്പിച്ചുകൊണ്ട് കുഫ്റിന്റെ വല്ല വാക്കുകളും പറയേണ്ടിവന്നാൽ അതിന് വിരോധമില്ലെന്ന് (സൂറഃ: നഹ്ൽ 106 ൽ ) അല്ലാഹു വ്യക്തമാക്കിയിട്ടുള്ളതാണ്.

മുസ്ലിംകളുമായി ശത്രുതവെച്ചുപുലർത്തിപോരുകയും, തക്കം കിട്ടിയാൽ ഉപദ്രവിക്കുവാനും അക്രമിക്കുവാനും വട്ടംകൂട്ടിക്കൊണ്ടിരിക്കുകയും ചെയ്യുന്ന അവിശ്വാസികളെക്കുറിച്ചാണ് മേൽ പ്രസ്താവിച്ചതെല്ലാം എന്ന് പ്രത്യേകം ഓർമിച്ചിരിക്കേണ്ടതാകുന്നു. മനസ്സിൽ ശത്രുത ഒളിച്ചുവെക്കുകയോ പുറമെ പ്രകടിപ്പിച്ചു കൊണ്ടിരിക്കുകയോ ചെയ്യാതെ അന്യോന്യം നല്ലനിലയിൽവർത്തിച്ചുപോരുന്ന അവിശ്വാസികളോട് മുസ്ലിംകൾ അങ്ങോട്ടും സ്നേഹത്തിലും സൗഹാർദ്ദത്തിലും തന്നെ വർത്തിക്കേണ്ടതാകുന്നു. സൂറതുൽ മുംതഹനഃ 8, 9 വചനങ്ങളിൽ അല്ലാഹു ഇക്കാര്യം വ്യക്തമായി പ്രസ്താവിച്ചിരിക്കുന്നു. അമുസ്ലിംകളുമായി ഇടപെടുന്നതു സംബന്ധിച്ച് കൂടുതൽ വിവരം ആ വചനങ്ങളിലും അവയുടെ വ്യഖ്യാനത്തിലും കാണാവുന്നതാണ്. അവിടെ നോക്കുക.

قُلْ إِن تُخْفُوا۟ مَا فِى صُدُورِكُمْ أَوْ تُبْدُوهُ يَعْلَمْهُ ٱللَّهُ ۗ وَيَعْلَمُ مَا فِى ٱلسَّمَـٰوَٰتِ وَمَا فِى ٱلْأَرْضِ

﴾29﴿ **നീ പറയുക! നിങ്ങളുടെ നെഞ്ചു [ഹൃദയം]കളിലുള്ളത് നിങ്ങൾ മറച്ചു വെച്ചാലും, അല്ലെങ്കിൽ അത് വെളിവാക്കിയാലും അല്ലാഹു അത് അറിയുന്നതാണ്.**

**ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും അവൻ അറിയുന്നു.**

وَٱللَّهُ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿٢٩﴾

**അല്ലാഹു എല്ലാകാര്യത്തിനും കഴിവുള്ളവനുമാകുന്നു.**

يَوْمَ تَجِدُ كُلُّ نَفْسٍ مَّا عَمِلَتْ مِنْ خَيْرٍ مُّحْضَرًا وَمَا عَمِلَتْ مِن سُوٓءٍ تَوَدُّ لَوْ أَنَّ بَيْنَهَا وَبَيْنَهُۥٓ أَمَدًۢا بَعِيدًا ۗ وَيُحَذِّرُكُمُ ٱللَّهُ نَفْسَهُۥ ۗ وَٱللَّهُ رَءُوفٌۢ بِٱلْعِبَادِ ﴿٣٠﴾

**﴾30﴿എല്ലാ (ഓരോ) ആത്മാവും (തന്നെ), അതു നന്മയായിട്ട് എന്ത് പ്രവർത്തിച്ചുവോ അതിനെ ഹാജരാക്ക (തയ്യാറാക്ക)പ്പെട്ടതായി അത് കണ്ടെത്തുന്ന ദിവസം!**

**അത് [ഓരോ ആത്മാവും] തിന്മയായിട്ട് എന്ത് പ്രവർത്തിച്ചുവോ, തന്റെയും അതിന്റെയും [ആ ആത്മാവിന്റെയും ആ തിന്മയുടെയും] ഇടയിൽ വിദൂരമായ അകലം ഉണ്ടായിരുന്നെങ്കിൽ (നന്നായേനേ)! എന്ന് അത് കൊതിക്കുകയും ചെയ്യും. അല്ലാഹു അവനെക്കുറിച്ചുതന്നെ (ജാഗരൂകരായിരിക്കണമെന്ന്)നിങ്ങളെ താക്കീത് ചെയ്യുന്നു. അല്ലാഹു അടിയാന്മാരോട് വളരെ ദയയുള്ളവനുമാകുന്നു.**

---

﴾29﴿ قُلْ നീ പറയുക إِنْ تُخْفُوا നിങ്ങൾ മറച്ചുവെച്ചാൽ مَا فِي صُدُورِكُمْ നിങ്ങളുടെ നെഞ്ചുകളിലുള്ളത്, أَوْ تُبْدُوهُ അല്ലെങ്കിൽ നിങ്ങളതു വെളിപ്പെടുത്തിയാലും يَعْلَمْهُ അതറിയുന്നതാണ് اللَّهُ അല്ലാഹു وَيَعْلَمُ അവൻ അറിയുകയും ചെയ്യും مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَمَا فِي الْأَرْضِ ഭൂമിയിലുള്ളതും وَاللَّهُ അല്ലാഹുവാകട്ടെ عَلَىٰ كُلِّ شَيْءٍ എല്ലാകാര്യത്തിന്നും قَدِيرٌ കഴിവുള്ളവനാകുന്നു ﴾30﴿ يَوْمَ ദിവസം تَجِدُ കണ്ടെത്തുന്ന كُلُّ نَفْسٍ എല്ലാ ആളും, ആത്മാവും, ദേഹവും, വ്യക്തിയും مَا عَمِلَتْ അത് പ്രവർത്തിച്ചത് مِنْ خَيْرٍ നന്മയായി مُحْضَرًا ഹാജരാക്ക(തയ്യാറാക്ക)പ്പെട്ടതായി وَمَا عَمِلَتْ അത് എന്ത് പ്രവർത്തിച്ചുവോ അത് مِنْ سُوءٍ തിന്മയായിട്ട് تَوَدُّ അത് കൊതിക്കും لَوْ أَنَّ ഉണ്ടായി (ആയിരുന്നെങ്കിൽ) بَيْنَهَا അതിന്റെ(തന്റെ) ഇടയിൽ وَبَيْنَهُ അതിന്റെ (തിന്മയുടെ- ആ ദിവസത്തിന്റെ)യും ഇടയിൽ أَمَدًا അകലം بَعِيدًا വിദൂരമായ وَيُحَذِّرُكُمُ നിങ്ങളെ താക്കീതു ചെയ്യുന്നു, ജാഗരൂകരാക്കുന്നു اللَّهُ അല്ലാഹു نَفْسَهُ തന്നെക്കുറിച്ച് തന്നെ وَاللَّهُ അല്ലാഹു رَءُوفٌ വളരെ കനിവുള്ളവനാണ് بِالْعِبَادِ അടിയാന്മാരെപ്പറ്റി, അടിയാന്മാരോട്

---

വ്യാകരണപരമായി നോക്കുമ്പോൾ يوم تجد മുതൽ من سوء വരെയുള്ളതെല്ലാം ചേർന്നു ഒരു വാക്യമായും, تودّ മുതൽ രണ്ടാമത്തെ വാക്യം ആരംഭിക്കുന്നതായും വരാവുന്നതാണ്. അപ്പോൾ ഒന്നാമത്തെ വാക്യത്തിന് ഇങ്ങിനെ അർത്ഥം പറയാം: 'എല്ലാ ഓരോ ആത്മാവും -അഥവാ വ്യക്തിയും- നന്മയായിട്ട് എന്ത് പ്രവർത്തിച്ചുവോ അതും തിന്മയായിട്ട് എന്ത് പ്രവർത്തിച്ചുവോ അതും ഹാജരാക്കപ്പെട്ടതായി അതു

കണ്ടെത്തുന്ന ദിവസം! ഇതു ക്വിയാമത്തു നാളിനെ ഉദ്ദേശിച്ചാണെന്ന് പറയേണ്ടതില്ല. ഇഹത്തിൽ വെച്ചു ചെയ്ത എല്ലാ നൻമതിന്മകളും മുമ്പിൽ കാണുന്ന ദിവസമാണല്ലോ അത്. രണ്ടാമത്തെ വാക്യത്തിന്റെ അർത്ഥം ഇങ്ങിനെയും പറയാം: 'അതിനും അതിനുമിടയിൽ അഥവാ ആത്മാവിനും ആ ദിവസത്തിനുമിടയിൽ – വിദൂരമായ അകലം ഉണ്ടായിരുന്നെങ്കിൽ (നന്നായേനേ) എന്ന് കൊതിക്കും' രണ്ടായാലും തിന്മ പ്രവർത്തിച്ചവർ ക്വിയാമത്ത് നാളിൽ അതുമൂലം തീരാദുഃഖത്തിലായിത്തീരുമെന്ന് സാരം.

## വിഭാഗം -4

قُلْ إِن كُنتُمْ تُحِبُّونَ ٱللَّهَ فَٱتَّبِعُونِى يُحْبِبْكُمُ ٱللَّهُ وَيَغْفِرْ لَكُمْ ذُنُوبَكُمْ ۗ وَٱللَّهُ غَفُورٌ رَّحِيمٌ ﴿٣١﴾

**《31》 നീ പറയുക: നിങ്ങൾ അല്ലാഹുവിനെ സ്നേഹിക്കുന്നുണ്ടെങ്കിൽ, നിങ്ങൾ എന്നെ പിൻപറ്റുവിൻ; (എന്നാൽ) അല്ലാഹു നിങ്ങളെ സ്നേഹിക്കുകയും, നിങ്ങൾക്ക് നിങ്ങളുടെ പാപങ്ങൾ പൊറുത്തുതരുകയും ചെയ്യും. അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

قُلْ أَطِيعُوا۟ ٱللَّهَ وَٱلرَّسُولَ ۖ فَإِن تَوَلَّوْا۟ فَإِنَّ ٱللَّهَ لَا يُحِبُّ ٱلْكَٰفِرِينَ ﴿٣٢﴾

**《32》 നീ പറയുക: 'നിങ്ങൾ അല്ലാഹുവിനെയും റസൂലിനെയും അനുസരിക്കുവിൻ' എന്നിട്ട് അവർ തിരിഞ്ഞുകളയുന്നപക്ഷം, നിശ്ചയമായും അല്ലാഹു (ആ) അവിശ്വാസികളെ സ്നേഹിക്കുന്നതല്ല.**

---

《31》 قُلْ നീ പറയുക إِنْ كُنْتُمْ നിങ്ങളാകുന്നുവെങ്കിൽ تُحِبُّونَ اللَّهَ അല്ലാഹുവിനെ സ്നേഹിക്കുന്നു(വെങ്കിൽ) فَاتَّبِعُونِي എന്നാൽ നിങ്ങൾ എന്നെ പിൻപറ്റുവിൻ يُحْبِبْكُمُ اللَّهُ അല്ലാഹു നിങ്ങളെ സ്നേഹിക്കും وَيَغْفِرْ لَكُمْ അവൻ പൊറുത്തു തരുകയും ചെയ്യും لَكُمْ നിങ്ങൾക്ക് ذُنُوبَكُمْ നിങ്ങളുടെ പാപങ്ങളെ وَاللَّهُ غَفُورٌ അല്ലാഹു വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയുമാണ് 《32》. قُلْ നീ പറയുക أَطِيعُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ അനുസരിക്കുവിൻ وَالرَّسُولَ റസൂലിനെയും فَإِنْ تَوَلَّوْا എന്നിട്ടവർ തിരിഞ്ഞുകളഞ്ഞെങ്കിൽ فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു لَا يُحِبُّ അവൻ സ്നേഹിക്ക(ഇഷ്ടപ്പെടുക)യില്ല الْكَافِرِينَ അവിശ്വാസികളെ

---

ഞങ്ങൾ അല്ലാഹുവിന്റെ മക്കളും ഇഷ്ടക്കാരുമാണ് (نحن ابناء الله و أحباؤه) എന്നു വാദിക്കുന്ന ജൂതരും ക്രിസ്ത്യാനികളുമാകുന്ന വേദക്കാർ അല്ലാഹുവിന്റെ സാമീപ്യം സമ്പാദിക്കുവാൻ വേണ്ടിയാണെന്ന ഭാവേന– പ്രത്യക്ഷമായോ പരോക്ഷമായോ അല്ലാഹു അല്ലാത്തവരെ ആരാധിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നവർ, ഞങ്ങളാണ് യഥാർത്ഥത്തിൽ അല്ലാഹുവിനെ അനുസരിക്കുന്നവരെന്ന് വാദിച്ചുകൊണ്ട്, നബിചര്യകളും, നബിവചനങ്ങളും അവഗണിച്ചു പുറംതള്ളുന്ന 'അഹ്‌ലുൽ ക്വുർആനികൾ' എന്നു പറയപ്പെടുന്നവർ, എന്നിങ്ങനെയുള്ളവർക്കെല്ലാം തക്കതായ ഖണ്ഡനം ഈ വചനങ്ങളിൽ അടങ്ങിയിരിക്കുന്നു. റസൂലിനെ അനുസരിക്കുകയും റസൂലിന്റെ മാർഗം പിൻപറ്റുകയും ചെയ്യാത്തവർ അല്ലാഹു ഇഷ്ടപ്പെടാത്ത

അവിശ്വാസികളാകുന്നുവെന്നത്രെ അവസാനത്തെ വചനം കാണിക്കുന്നത്. റസൂലിനെ അനുസരിക്കുകയെന്ന കാര്യം ചില ലഘു ബുദ്ധികൾ വിചാരിക്കുന്ന പോലെ – കേവലം ഒരു നിസ്സാര വിഷയമൊന്നുമല്ല. മുൻകഴിഞ്ഞുപോയ എല്ലാ പ്രവാചകന്മാരും എല്ലാ റസൂലുകളും നബി ﷺ യെ പിൻപറ്റി നടക്കുവാൻ ബാധ്യസ്ഥരാകുമായിരുന്നു. അത്രയും ഗൗരവപ്പെട്ടതാണ് ആ വിഷയം. ഇതിനെപ്പറ്റി താഴെ 81–ാം വചനത്തിൽ കൂടുതൽ വിവരം കാണാവുന്നതാണ്. (ان شاءالله)

സൂറത്തുൽ ഫാതിഹഃയിൽവെച്ചു മുമ്പ് വിവരിച്ചതുപോലെ, സ്നേഹത്തിൽ നിന്നാണ് ഭയഭക്തിയുടെയും അനുസരണത്തിന്റെയും ബഹുമാനത്തിന്റെയും ഉൽഭവം. അല്ലാഹുവിനെ സ്നേഹിക്കുന്നുണ്ടെന്നു വാദിക്കുന്ന ഏവരും നബി ﷺ തിരുമേനി കാണിച്ചുതന്ന മാർഗം സ്വീകരിക്കുവാൻ ബാധ്യസ്ഥരാകുന്നു. അത്കൊണ്ടാണ് ഒരു ഹദീഥിൽ നബി ﷺ ഇങ്ങിനെ പറഞ്ഞത്: 'ഏതൊരു പ്രകാരത്തിലാണോ നമ്മുടെ കാര്യം, അപ്രകാരമല്ലാത്ത ഒരു പ്രവർത്തി ആരെങ്കിലും പ്രവർത്തിച്ചാൽ അതു തള്ളപ്പെട്ടതായിരിക്കും' (ബു). അല്ലാഹുവിനെ സ്നേഹിക്കുന്നുണ്ടെന്ന വാദം സാക്ഷാൽകരിക്കുന്നത് റസൂൽ തിരുമേനിﷺയുടെ ചര്യ സ്വീകരിക്കുന്നത് വഴിയാണ്. അങ്ങനെ ചെയ്യുന്നവരെയാണ് അല്ലാഹുവും സ്നേഹിക്കുക. മാത്രമല്ല, അവരുടെ പാപങ്ങൾ അവൻ പൊറുത്തുകൊടുക്കുകകൂടി ചെയ്യും. അല്ലാഹുവിനെ അനുസരിക്കലും റസൂലിനെ അനുസരിക്കലും ഭിന്നമല്ല. രണ്ടും ഒന്നു തന്നെയാകുന്നു. എന്നൊക്കെയാണ് അല്ലാഹു പറഞ്ഞതിന്റെ സാരം. വേറൊരിടത്ത് അല്ലാഹു പറയുന്നു: مَنْ يُطِعِ الرَّسُولَ فَقَدْ أَطَاعَ اللَّهَ (റസൂലിനെ ആർ അനുസരിക്കുന്നുവോ അവൻ അല്ലാഹുവിനെ അനുസരിച്ചു. (നിസാഉ് : 80)

إِنَّ ٱللَّهَ ٱصْطَفَىٰٓ ءَادَمَ وَنُوحًا وَءَالَ إِبْرَٰهِيمَ وَءَالَ عِمْرَٰنَ عَلَى ٱلْعَٰلَمِينَ ﴿٣٣﴾

**﴾33﴿ നിശ്ചയമായും അല്ലാഹു, ആദമിനെയും, നൂഹിനെയും, ഇബ്റാഹീം, കുടുംബത്തെയും, ഇംറാൻ കുടുംബത്തെയും ലോകരിൽ (ഉൽകൃഷ്ടരാക്കി) തിരഞ്ഞെടുത്തിരിക്കുന്നു;**

ذُرِّيَّةًۢ بَعْضُهَا مِنۢ بَعْضٍ ۗ وَٱللَّهُ سَمِيعٌ عَلِيمٌ ﴿٣٤﴾

**﴾34﴿ (അതെ) ചിലർ (മറ്റു) ചിലരിൽ നിന്നുള്ള സന്തതികളായികൊണ്ട്. അല്ലാഹു (എല്ലാം) കേൾക്കുന്നവനാണ്, അറിയുന്നവനാണ്.**

---

﴾33﴿ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു اصْطَفَى തിരഞ്ഞെടുത്തിരിക്കുന്നു, തെളിയിച്ചെടുത്തിരിക്കുന്നു آدَمَ وَنُوحًا ആദമിനെയും നൂഹിനെയും وَآلَ إِبْرَاهِيمَ ഇബ്റാഹീം കുടുംബത്തെയും وَآلَ عِمْرَانَ ഇംറാൻ കുടുംബത്തെയും عَلَى الْعَالَمِينَ ലോകരിൽ ﴾34﴿ ذُرِّيَّةً സന്തതികളായി കൊണ്ട് بَعْضُهَا അവയിൽ ചിലർ مِنْ بَعْضٍ ചിലരിൽ നിന്നാകുന്നു وَاللَّهُ سَمِيعٌ അല്ലാഹു കേൾക്കുന്നവനാണ് عَلِيمٌ അറിയുന്നവനാണ്

---

സൂറത്തിന്റെ ആരംഭത്തിൽ ചൂണ്ടിക്കാട്ടിയതുപോലെ ആദ്യം മുതൽ എൺപതിൽ പരം വചനങ്ങൾ മുഴുവനും നജ്റാനിൽ നിന്നു വന്ന ക്രിസ്തീയ നിവേദക സംഘത്തെതുടർന്ന് അവതരിച്ചതായിരുന്നാലും അല്ലെങ്കിലും ശരി, ഈ വചനങ്ങളിലും

തുടർന്നുള്ള ഏതാനും വചനങ്ങളിലും പ്രസ്തുത സംഭവവുമായി ബന്ധപ്പെട്ട വിഷയങ്ങളാണ് അടങ്ങിയിരിക്കുന്നത്. മനുഷ്യപിതാവും, ഒന്നാമത്തെ പ്രവാചകനുമാണല്ലോ ആദം നബി (അ). അദ്ദേഹത്തിന് ശേഷം അറിയപ്പെട്ട ഒന്നാമത്തെ റസൂലാണ് നൂഹ് നബി(അ). അനന്തരം നിയുക്തരായ റസൂലുകളുടെ ചരിത്രത്തിൽ പല നിലക്കും മഹത്തായ സ്ഥാനപദവികൾ ലഭിച്ച പ്രവാചകവര്യനാണ് ഇബ്റാഹീം നബി (അ). അദ്ദേഹത്തിന്റെ സന്താന പരമ്പരകളത്രെ ഇസ്റാഈല്യരും അറബികളും. ഇസ്റാഈല്യരിൽപെട്ട ഒരു പ്രധാന ശാഖയാണ് ഇംറാൻ കുടുംബം (ആലു ഇംറാൻ) ഇവർക്കെല്ലാം അതതു കാലത്തുള്ള ഇതര ജനങ്ങളെക്കാൾ അല്ലാഹു ശ്രേഷ്ഠത നൽകിയിരിക്കുന്നുവെന്നു സാരം.

ഇംറാൻ (عمران) എന്നു പറഞ്ഞത് മൂസാ, ഹാറൂൻ (അ) എന്നീ നബിമാരുടെ പിതാവായ ഇംറാനാണെന്നും ഇംറാൻ കുടുംബം എന്ന വാക്കിൽ അവർ രണ്ടുപേരും ഉൾപ്പെടുമെന്നുമാണ് ചിലരുടെ അഭിപ്രായം. ഈസാ നബി(അ)യുടെ മാതാവായ മർയം ബീവിയുടെ പിതാവായ ഇംറാനും അദ്ദേഹത്തിന്റെ കുടുംബവുമാണ് ഉദ്ദേശ്യമെന്നത്രെ മറ്റൊരു അഭിപ്രായം. തുടർന്നുള്ള വചനങ്ങളിലെ പ്രധാന പ്രതിപാദ്യവിഷയം ഈസാ (അ) നെക്കുറിച്ചാണെന്ന വസ്തുതയും 'ഇംറാന്റെ സ്ത്രീ പറഞ്ഞപ്പോൾ' എന്നുള്ള അടുത്ത വചനത്തിന്റെ തുടക്കവും നോക്കുമ്പോൾ, ഈ രണ്ടാമത്തെ ആഭിപ്രായത്തിനാണ് മുൻഗണന കാണുന്നത്. ഇംറാന്റെ സ്ത്രീ എന്നതിനും ഇംറാന്റെ കുടുംബത്തിൽ പെട്ട ഒരുസ്ത്രീ എന്നാണ് ഒന്നാമത്തെ അഭിപ്രായക്കാർ അർത്ഥമാക്കുന്നത്. ഇതത്ര നന്നായി തോന്നുന്നില്ല. ഏതായാലും തുടർന്നുള്ള വചനങ്ങളിൽ ഈസാ, സക്കരിയ്യ, യഹ്‌യാ (അ) എന്നീ നബിമാരെ കുറിച്ചുള്ള പ്രസ്താവനകൾക്കു ഒരു മുഖവുരയെന്നോണമാണ് ഈ വചനങ്ങൾ നിലകൊള്ളുന്നത്. ആദം (അ) തൊട്ട് ഇംറാൻ കുടുംബംവരെയും അതിനു ശേഷവുമുള്ള എല്ലാ ചരിത്രങ്ങളും സവിശദം അല്ലാഹുവിനറിയാമെന്നുള്ള ഒരു സൂചന, അല്ലാഹു എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാണ് (والله السميع عليم) എന്ന അവസാനത്തെ വാക്യത്തിൽ ഉള്ളതായി കാണാവുന്നതാണ്. (والله اعلم)

إِذْ قَالَتِ ٱمْرَأَتُ عِمْرَٰنَ رَبِّ إِنِّى نَذَرْتُ لَكَ مَا فِى بَطْنِى مُحَرَّرًا فَتَقَبَّلْ مِنِّىٓ ۖ إِنَّكَ

﴾35﴿ **ഇംറാന്റെ സ്ത്രീ [ഭാര്യ] പറഞ്ഞ സന്ദർഭം (ഓർക്കുക): എന്റെ റബ്ബേ എന്റെ വയറ്റിലുള്ളതിനെ [ഗർഭസ്ഥശിശുവെ] സ്വതന്ത്രമാക്കപ്പെട്ട നിലയിൽ ഞാൻ നിനക്ക് (നേർച്ച) നേർന്നിരിക്കുന്നു; ആകയാൽ, നീ എന്നിൽ നിന്ന് (അത്) സ്വീകരിക്കേണമേ!**

أَنتَ ٱلسَّمِيعُ ٱلْعَلِيمُ ﴿٣٥﴾

**നിശ്ചയമായും, നീ തന്നെയാണ് (എല്ലാം) കേൾക്കുന്നവനും, അറിയുന്നവനും**

---

﴾35﴿ إِذْقَالَتِ പറഞ്ഞ സന്ദർഭം امْرَأَةُعِمْرَانَ ഇംറാന്റെ സ്ത്രീ رَبِّ എന്റെ റബ്ബേ إِنِّي نَذَرْتُ നിശ്ചയമായും ഞാൻ നേർന്നിരിക്കുന്നു لَكَ നിനക്ക് مَافِيبَطْنِي എന്റെ വയറ്റിലുള്ളതിനെ مُحَرَّرًا സ്വതന്ത്രമാക്കപ്പെട്ട നിലയിൽ فَتَقَبَّلْ അതിനാൽ നീ സ്വീകരിക്കേണമേ مِنِّي എന്നിൽ നിന്ന് إِنَّكَ أَنْتَ നിശ്ചയമായും, നീ തന്നെ السَّمِيعُ കേൾക്കുന്നവൻ الْعَلِيمُ അറിയുന്നവൻ

മർയം ബീവി(അ)യുടെ മാതാവാണ് ഇംറാന്റെ ഭാര്യ. അവരുടെ പേർ ഹന്ന (حنة)എന്നാണറിയപ്പെടുന്നത്. അവർക്ക് മക്കൾ ജനിച്ചിരുന്നില്ല; ഒരു കുട്ടിക്ക് വേണ്ടി അവർ പ്രാർത്ഥിച്ചു. ഗർഭവതിയായപ്പോൾ ഗർഭസ്ഥശിശു ജനിച്ചാൽ അതിനെ ബൈത്തുൽ മുക്വദ്ദസിലെ പരിചരണത്തിനും, അവിടെ ആരാധനാകർമങ്ങൾ നടത്തുന്നതിനും വേണ്ടി വഴിപാടാക്കുവാൻ നേർച്ചനേർന്നു; ഗർഭവതിയായിരുന്നപ്പോൾ തന്നെ കുട്ടിയുടെ പിതാവ് മരണപ്പെട്ടിരുന്നു. എന്നൊക്കെ പലതും പ്രസ്താവിച്ചു കാണുന്നു. ബൈത്തുൽ മുക്വദ്ദസിലെ ശുശ്രൂഷക്കു വേണ്ടി ആൺകുട്ടികളെ വഴിപാടാക്കുക അക്കാലത്ത് പതിവുണ്ടായിരുന്നു. അതനുസരിച്ചു ആ മഹതിയും അങ്ങിനെ ചെയ്തു. താൻ പ്രസവിക്കുന്ന കുഞ്ഞ് ആണായിരിക്കുമെന്ന് അവർ പ്രതീക്ഷിച്ചിരിക്കാം. ആണായിത്തീരണമെന്ന ആഗ്രഹവും അവർക്കുണ്ടായിരിക്കാം, അതുകൊണ്ടായിരിക്കണം പ്രസവിക്കുംമുമ്പുതന്നെ അങ്ങിനെ നേർച്ചയാക്കിയതെന്നാണ് അടുത്ത വചനത്തിൽ നിന്ന് മനസ്സിലാകുന്നത്. സ്വതന്ത്രമാക്കപ്പെട്ടവനാക്കുക (محررا) എന്നു പറഞ്ഞതിന്റെ ഉദ്ദേശ്യം, പള്ളിയുടെ പരിചരണത്തിലും ആരാധനയിലുമല്ലാതെ മറ്റൊന്നിലും ശ്രദ്ധപതിക്കാത്തവനാക്കുക എന്നത്രെ.

فَلَمَّا وَضَعَتْهَا قَالَتْ رَبِّ إِنِّي وَضَعْتُهَآ أُنثَىٰ وَٱللَّهُ أَعْلَمُ بِمَا وَضَعَتْ وَلَيْسَ ٱلذَّكَرُ كَٱلْأُنثَىٰ ۖ وَإِنِّي سَمَّيْتُهَا مَرْيَمَ وَإِنِّيٓ أُعِيذُهَا بِكَ وَذُرِّيَّتَهَا مِنَ ٱلشَّيْطَٰنِ ٱلرَّجِيمِ ﴿٣٦﴾

**﴾36﴿ എന്നിട്ട് അവൾ അതിനെ [ആപെൺകുട്ടിയെ] പ്രസവിച്ചപ്പോൾ അവൾ പറഞ്ഞു: എന്റെ റബ്ബേ, ഞാൻ അതിനെ പെണ്ണായി പ്രസവിച്ചു (വല്ലോ)!' -അവൾ പ്രസവിച്ചതിനെപ്പറ്റി അല്ലാഹു ഏറ്റവും അറിയുന്നവനാണ് താനും- 'ആണ് പെണ്ണിനെപ്പോലെ അല്ല(ല്ലോ). ഞാൻ അവൾക്ക് 'മർയം' എന്നുപേരുവെച്ചിരിക്കുന്നു; അവൾക്കും, അവളുടെ സന്തതികൾക്കും ആട്ടപ്പെട്ട [ശപിക്കപ്പെട്ട] പിശാചിൽ നിന്ന് ഞാൻ നിന്നോട് ശരണം തേടുകയും ചെയ്യുന്നു.'**

﴾36﴿ فَلَمَّا وَضَعَتْهَا എന്നിട്ടതിനെ (അവളെ) അവൾ പ്രസവിച്ചപ്പോൾ قَالَتْ رَبِّ അവൾ പറഞ്ഞു എന്റെ റബ്ബേ إِنِّي وَضَعْتُهَا നിശ്ചയമായും ഞാൻ അതിനെ (അവളെ) പ്രസവിച്ചു أُنْثَى പെണ്ണായിട്ട് وَاللَّهُ أَعْلَمُ അല്ലാഹു ഏറ്റവും (നല്ലപോലെ) അറിയുന്നവനുമാണ് بِمَا وَضَعَتْ അവൾ പ്രസവിച്ചതിനെപ്പറ്റി وَلَيْسَ الذَّكَرُ ആണല്ലതാനും. ആണല്ലല്ലോ كَالأُنْثَى പെണ്ണിനെപ്പോലെ وَإِنِّي നിശ്ചയമായും ഞാൻ سَمَّيْتُهَا അവൾക്ക് പേരു വെച്ചിരിക്കുന്നു مَرْيَمَ മർയം എന്ന് وَإِنِّي أُعِيذُهَا ഞാൻ അവൾക്കു ശരണം തേടുക (ശരണമാക്കുക)യും ചെയ്യുന്നു بِكَ നിന്നോട്, നിന്നെക്കൊണ്ട് وَذُرِّيَّتَهَا അവളുടെ സന്തതികൾക്കും مِنَ الشَّيْطَانِ പശാചിൽ നിന്ന് الرَّجِيمِ ആട്ടപ്പെട്ട (ശപിക്കപ്പെട്ട)

ഇംറാന്റെ ഭാര്യ പ്രസവിച്ചു നോക്കുമ്പോൾ, കുട്ടി പ്രതീക്ഷക്കു വിരുദ്ധമായി പെണ്ണായിട്ടാണ് ജനിച്ചത്. 'ഞാൻ പ്രസവിച്ചത് ഒരു പെൺകുട്ടിയായല്ലോ! ഉദ്ദേശിച്ച കാര്യത്തിൽ ആൺകുട്ടിയും പെൺകുട്ടിയും ഒരു പോലെയല്ലല്ലോ!' എന്ന് അവർ

സങ്കടപ്പെട്ടു. ഗർഭത്തിലുള്ള കുട്ടിയെ നേർച്ചനേർന്ന സ്ഥിതിക്ക് ആണായാലും പെണ്ണായാലും ആ നേർച്ചനിർവ്വഹിക്കണമല്ലോ. അതവർ നിർവ്വഹിക്കുകയും ചെയ്തു. കുട്ടിക്കു മർയം എന്നു പേരുവെക്കുകയും, മർയമിനും അവരിൽനിന്നുണ്ടായേക്കാവുന്ന സന്തതികൾക്കും പിശാചിന്റെ ഉപദ്രവങ്ങളൊന്നും ബാധിക്കാതിരിക്കാൻ അവർ പ്രാർത്ഥിക്കുകയും ചെയ്തു. وَاللَّهُ أَعْلَمُ بِمَا وَضَعَتْ (അവൾ പ്രസവിച്ചതിനെപ്പറ്റി അല്ലാഹു ഏറ്റവും അറിയുന്നവനാകുന്നു) എന്ന വാക്യം ഇടക്കുവെച്ചു അല്ലാഹു പറഞ്ഞതാകുന്നു. പ്രസവിച്ച കുട്ടി ആണോ, പെണ്ണോ എന്നും, ഉദ്ദേശിച്ച വിഷയത്തിൽ കുട്ടിപെണ്ണായതുകൊണ്ടുള്ള വിഷമം എന്തൊക്കെയാണെന്നും അതോടുകൂടി ആപെൺകുട്ടിക്ക് ഭാവിയിൽ പല ദൃഷ്ടാന്തങ്ങളും സംഭവിക്കാനിരിക്കുന്നുവെന്നുമൊക്കെ അല്ലാഹുവിന് നല്ലതുപോലെ അറിയാം. അതറിഞ്ഞുകൊണ്ടുതന്നെയാണ് അതിനെ പെൺകുട്ടിയാക്കി ജനിപ്പിച്ചതും, എന്നിങ്ങനെയുള്ള സൂചനകൾ ആ വാക്യത്തിൽ അടങ്ങിയിരിക്കുന്നു.

فَتَقَبَّلَهَا رَبُّهَا بِقَبُولٍ حَسَنٍ وَأَنۢبَتَهَا نَبَاتًا حَسَنًا وَكَفَّلَهَا زَكَرِيَّا ۖ

**《37》 അങ്ങനെ, അവളുടെ റബ്ബ് അവളെ [മർയമിനെ] നല്ലതായഒരു സ്വീകരണം സ്വീകരിച്ചു; അവളെ അവൻ ഒരു നല്ല ഉൽപാദനമായി ഉൽപാദിപ്പി(ച്ചുവളർത്തിക്കൊണ്ടിരി)ക്കുകയും ചെയ്തു.അവളെ (സംരക്ഷിക്കുവാൻ) സക്കരിയ്യാക്കു അവൻ ഏൽപിച്ചു കൊടുക്കുകയും ചെയ്തു.**

كُلَّمَا دَخَلَ عَلَيْهَا زَكَرِيَّا ٱلْمِحْرَابَ وَجَدَ عِندَهَا رِزْقًا ۖ

**സക്കരിയ്യാ മിഹ്റാബിൽ [പ്രാർത്ഥനാമണ്ഡപത്തിൽ] അവളുടെ അടുക്കൽ പ്രവേശിക്കുമ്പോഴൊക്കെയും അദ്ദേഹം അവളുടെ അടുക്കൽ (ചില) ആഹാരം കണ്ടെത്തുമായിരുന്നു**

قَالَ يَٰمَرْيَمُ أَنَّىٰ لَكِ هَٰذَا ۖ

**അദ്ദേഹം പറഞ്ഞു: 'മർയമേ, എവിടെനിന്നാണ് നിനക്കിതു (കിട്ടിയത്)?'**

قَالَتْ هُوَ مِنْ عِندِ ٱللَّهِ ۖ

**അവൾ പറഞ്ഞു; 'അതു അല്ലാഹുവിന്റെപക്കൽനിന്നാണ് (ലഭിക്കുന്നത്)**

إِنَّ ٱللَّهَ يَرْزُقُ مَن يَشَآءُ بِغَيْرِ حِسَابٍ ﴿٣٧﴾

**നിശ്ചയമായും, അല്ലാഹു അവൻ ഉദ്ദേശിക്കുന്നവർക്കു കണക്കില്ലാതെ നൽകുന്നതാണ്.**

---

《37》 فَتَقَبَّلَهَا അങ്ങനെ (എന്നിട്ടു) അവളെ സ്വീകരിച്ചു رَبُّهَا അവളുടെ റബ്ബ് بِقَبُولٍ ഒരു സ്വീകരണം, സ്വീകരണം കൊണ്ട് حَسَنٍ നല്ലതായ وَأَنۢبَتَهَا അവളെ ഉല്പാദിപ്പിക്കുക(വളർത്തുക) യും ചെയ്തു نَبَاتًا حَسَنًا നല്ല ഒരു ഉൽപാദനമായി, നല്ല വളർത്തൽ وَكَفَّلَهَا അവളെ ഏറ്റെടുപ്പിക്കുക (ഏൽപിച്ചുകൊടുക്കുക) യും ചെയ്തു

عَلَيْهَا സക്കരിയ്യാക്ക് كُلَّمَا دَخَلَ പ്രവേശിക്കുമ്പോഴൊക്കെയും عَلَيْهَا അവളുടെ അടുക്കൽ زَكَرِيَّا സക്കരിയ്യ الْمِحْرَابَ പ്രാർത്ഥനാ മണ്ഡപത്തിൽ وَجَدَ അദ്ദേഹം കണ്ടെത്തി عِنْدَهَا അവളുടെ അടുക്കൽ رِزْقًا ആഹാരം قَالَ يَا مَرْيَمُ അദ്ദേഹം പറഞ്ഞു മർയമേ أَنَّىٰ لَكِ എവിടെ നിന്നാണ് (എങ്ങിനെയാണ്) നിനക്ക് هَٰذَا ഇതു قَالَتْ അവൾ പറഞ്ഞു هُوَ مِنْ عِنْدِ اللَّهِ അതു അല്ലാഹുവിന്റെ പക്കൽ നിന്നാണ് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يَرْزُقُ അവൻ (ആഹാരം) നൽകുന്നു مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്കു بِغَيْرِ حِسَابٍ ഒരു കണക്കും കൂടാതെ

---

ആ മഹതിയുടെ പ്രാർത്ഥന അല്ലാഹു സ്വീകരിച്ചു. പിശാചിന്റെ ഉപദ്രവത്തിൽ നിന്ന് മർയം(അ) നെ അവൻ കാത്തു സംരക്ഷിക്കുകയും ചെയ്തു. സൽസ്വഭാവം, വിശ്വാസദാർഢ്യം വിജ്ഞാനം, ഭയഭക്തി, അച്ചടക്കം, ചാരിത്ര്യശുദ്ധി ആദിയായ ഗുണങ്ങളോടുകൂടി അല്ലാഹു അവരെ വളർത്തിക്കൊണ്ടുവന്നു. ഇതിനൊക്കെ സഹായകമാകുമാറ് മർയം(അ) ന്റെ സംരക്ഷണ ഉത്തരവാദിത്വം സക്കരിയ്യ(അ) നെ ഏൽപ്പിക്കുകയും ചെയ്തു. അഥവാ 44-ാം വചനത്തിൽ കാണാവുന്നത് പോലെ- മർയമിനെ ഏറ്റടുക്കേണ്ടത് ആരാണെന്ന് തീരുമാനിക്കാൻ വേണ്ടി പുരോഹിതന്മാർക്കിടയിൽ നടന്ന നറുക്കെടുപ്പിൽ സക്കരിയ്യ നബി(അ)ക്കാണ് നറുക്കുവന്നത്. അദ്ദേഹം ബൈത്തുൽ മുക്വദ്ദസിലെ പുരോഹിതന്മാരുടെ തലവനും മർയമിന്റെ മാതൃസഹോദരിയുടെ ഭർത്താവും കൂടിയായിരുന്നു. അങ്ങിനെ അദ്ദേഹത്തിന്റെ സംരക്ഷണത്തിലും, പ്രത്യേക പരിഗണനയിലും പുരോഹിതന്മാരുടെ പൊതുവെയുള്ള ലാളനയിലുമായി മർയം വളർന്നു വന്നു. പള്ളിയിലെ മിഹ്റാബിൽ- പ്രാർത്ഥനാ മണ്ഡപത്തിൽ - തന്നെയാണ് മർയമിനു സ്ഥലം ഏർപ്പാട് ചെയ്തിരുന്നത്. (*)

മർയമിനു വേണ്ടുന്ന ഉപദേശനിർദ്ദേശങ്ങൾ നൽകുക, അവരുടെ സ്ഥിതിഗതികൾ അന്വേഷിക്കുക, അവർക്കാവശ്യമായ സാധനങ്ങൾ എത്തിച്ചുകൊടുക്കുക മുതലായ കാര്യങ്ങൾക്കായി സക്കരിയ്യ(അ) പ്രാർത്ഥനാമണ്ഡപത്തിൽ അവരുടെ അടുക്കൽ ചെല്ലുക പതിവായിരിക്കുമല്ലോ. ചെല്ലുമ്പോഴൊക്കെയും അവിടെ സാധാരണഗതിയിൽ ഉണ്ടായിരിക്കാൻ അവകാശമില്ലാത്ത ഭക്ഷ്യസാധനങ്ങൾ അദ്ദേഹം കാണുമായിരുന്നു. അതിൽ അദ്ദേഹത്തിന് ആശ്ചര്യം തോന്നി മർയമേ, നിനക്കെവിടെ നിന്നാണ് ഇത് കിട്ടുന്നത്? (يا مريم اني لك هذا) എന്നു അദ്ദേഹം ചോദിച്ചു. ഇത് അല്ലാഹുവിന്റെ പക്കൽ നിന്നു കിട്ടുന്നതാണ്, (هو من عند الله) എന്നായിരുന്നു അവരുടെ മറുപടി. സക്കരിയ്യ(അ) യെ ആശ്ചര്യപ്പെടുത്തിയ ഈ സംഗതികൾ എന്തായിരുന്നു. അത് കിട്ടിയിരുന്ന മാർഗങ്ങൾ ഏതായിരുന്നു? ഇതിനെപ്പറ്റി ക്വുർആനിൽ പ്രസ്താവിക്കപ്പെട്ടതായി കാണുന്നില്ല. പൗരാണിക മഹാന്മാരിൽ നിന്നും ഉദ്ധരിക്കപ്പെടുന്ന് രണ്ട് രിവായത്തുകളാണ് ഇവിടെ എടുത്തുകാണിക്കുവാനുള്ളത്.

(1) മുജാഹിദ്, ഇക്രിമ സെയ്ദുബ്നുജുബൈർ, ഖത്താദഃ, റബീഅ് (റ) മുതലായ പലരിൽ നിന്നും ഇബ്നു ജരീർ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ ഉദ്ധരിച്ചതും, മിക്ക ക്വുർആൻ വ്യാഖ്യാതാക്കളും ഉദ്ധരിക്കാറുള്ളതുമാകുന്നു. അതിന്റെ ചുരുക്കം ഇതാകുന്നു.

---

***(*) പള്ളികളിൽ നമസ്കാരത്തിന് നേതൃത്വം നൽകുന്ന ഇമാമിന് നിൽക്കുവാൻ വേണ്ടി പ്രത്യേകം ഉണ്ടാക്കപ്പെടുന്ന പ്രത്യേക സ്ഥാനത്തിനാണ് നാം ഇപ്പോൾ 'മിഹ്റാബ്' എന്നു പറഞ്ഞുവരുന്നത്. ഇവിടെ അതല്ല ഉദ്ദേശ്യം. ക്രിസ്തീയ പള്ളികളിലും മറ്റും അവിടത്തെ പുരോഹിതന്മാർക്കും, പരിചാരകന്മാർക്കും പ്രാർത്ഥനാ കർമങ്ങൾ നടത്തുവാൻ വേണ്ടി പ്രത്യേകം സജ്ജമാക്കപ്പെടുന്നതും, മറ്റു സ്ഥലങ്ങളെക്കാൾ അൽപം ഉയർന്നു നിൽക്കുന്നതുമായ പ്രാർത്ഥനാമണ്ഡപമാണ് അതുകൊണ്ടുദ്ദേശിക്കപ്പെടുന്നത്.***

ഉഷ്ണകാലത്തെ പഴവർഗങ്ങൾ ശൈത്യകാലത്തും, ശൈത്യകാലത്തെ പഴവർഗങ്ങൾ ഉഷ്ണകാലത്തും അദ്ദേഹം മർയമിന്റെ അടുത്ത് കണ്ടിരുന്നു.

(2) 'മറ്റു ചിലർ പറയുന്നു' എന്നു പറഞ്ഞുകൊണ്ട് ഇബ്നു ജരീർ (റ) ഉദ്ധരിച്ചതാണ് രണ്ടാമത്തേത്, അതിങ്ങനെയാണ്: 'സക്കരിയ്യ (അ) മർയമിന്റെ അടുക്കൽ മിഹ്റാബിൽ ചെല്ലുമ്പോൾ, അവരുടെ ഭക്ഷണ ചെലവ് നടത്തിയിരുന്ന ആൾ അവർക്കു കൊടുത്തുവന്നിരുന്നതിനേക്കാൾ കൂടുതൽ ഭക്ഷണ സാധനം അദ്ദേഹം അവിടെ കണ്ടിരുന്നു. തുടർന്നു കൊണ്ടു ഇതിനാസ്പദമായി മുഹമ്മദ്ബ്നു ഇസ്ഹാക് (റ) ൽ നിന്ന് അദ്ദേഹം ഒരു രിവായത്തും ഉദ്ധരിച്ചിട്ടുണ്ട്. അതിന്റെ ചുരുക്കം ഇതാകുന്നു. അക്കാലത്ത് വലിയ ഭക്ഷണ ക്ഷാമമുണ്ടായി. സക്കരിയ്യാ നബി(അ)ക്കോ മറ്റോ അവരുടെ ചെലവു നിർവ്വഹിക്കുവാൻ കഴിയാതായി. അവസാനം നറുക്കിട്ടു. ജുറൈജ് എന്ന ആൾക്ക് നറുക്ക് വീണു. അദ്ദേഹത്തിന്റെ വിഷമം കണ്ടപ്പോൾ മർയം (അ) അദ്ദേഹത്തെ സമാശ്വസിപ്പിച്ചു. അനന്തരം അദ്ദേഹത്തിന് അന്നന്നത്തെ ആവശ്യങ്ങൾക്കുള്ള വക കിട്ടിക്കൊണ്ടിരുന്നു. ദിവസവും അദ്ദേഹം അതിൽ നിന്ന് മർയമിനുള്ള വക നൽകിക്കൊണ്ടിരുന്നു. അദ്ദേഹം അതുമായി ചെന്നാൽ അല്ലാഹു അത് വളർത്തി വർദ്ധിപ്പിക്കും. സക്കരിയ്യാ (അ) അവിടെ ചെല്ലുമ്പോൾ ജുറൈജ് കൊടുക്കാറുള്ള അളവിൽ കൂടുതൽ സാധനങ്ങൾ അവിടെ കണ്ടുകൊണ്ടിരുന്നു. ഈ രണ്ടിൽ ഏതെങ്കിലും ഒന്നോ അതോ രണ്ടും തന്നെയോ ശരിയായി വന്നാലും അല്ലെങ്കിലും ശരി ഒരു കാര്യം നമുക്ക് തീർത്തു പറയാം: സാധാരണഗതിയിൽ മർയമിനു ലഭിക്കുവൻ ഇടയില്ലാത്തതും സക്കരിയ്യ നബി(അ)ക്ക് മനസിലാക്കാൻ കഴിയാത്തതുമായ ഏതോ മാർഗത്തിലൂടെ ലഭിച്ചതായിരിക്കണം ആ ഭക്ഷണസാധനങ്ങൾ. അതുകൊണ്ടാണദ്ദേഹം ആശ്ചര്യപ്പെട്ടതും ആ ചോദ്യം ചോദിച്ചതും. അവിടെ കണ്ട ഏതോ ഭക്ഷണസാധനത്തെ ചൂണ്ടിക്കൊണ്ട് അതു കൊണ്ടുവന്നു തന്ന മനുഷ്യൻ ആരാണെന്നുള്ള ഒരു കേവലാന്വേഷണമായിരുന്നില്ല അദ്ദേഹത്തിന്റെ ചോദ്യം. മർയമിന്റെ മറുപടിയും തന്നെ, അത് ലഭിച്ച മാർഗത്തിൽ ഏതോ ഒരു തരം അസാധരണത്വമുണ്ടെന്നു കാണിക്കുന്നു. അടുത്ത വചനത്തിൽ നിന്നു മനസ്സിലാക്കുന്നതു പോലെ, മർയമിനെ അല്ലാഹു ഇങ്ങിനെ അസാധാരണമായ ആദരവു ആദരിച്ചു കണ്ടപ്പോഴാണ് അദ്ദേഹം തന്റെ ഭാര്യ വന്ധ്യയും, താൻ വൃദ്ധനുമായിരുന്നി ട്ടുപോലും തനിക്കൊരു സന്താനത്തിനുവേണ്ടി പ്രാർത്ഥിക്കുന്നതും.

إن الله يرزق.... (അല്ലാഹു അവൻ ഉദ്ദേശിക്കുന്നവർക്ക് കണക്കില്ലാതെ നൽകുന്നു) എന്ന അവസാനത്തെ വാക്യം, അല്ലാഹുവിന്റെ സ്വന്തം വാക്യമായും, മർയമിന്റെ മറുപടിയിൽ പെട്ട വാക്യമായും വരുവാൻ സാധ്യതയുണ്ട്. രണ്ടായാലും ഉദ്ദേശ്യം വ്യക്തം തന്നെ. അല്ലാഹു ഉദ്ദേശിക്കുന്നവർക്കു സാധനങ്ങൾ കണക്കില്ലാതെയങ്ങു വർദ്ധിപ്പിച്ചു കൊടുക്കുമെന്നു മാത്രമല്ല; മറ്റുള്ളവർക്ക് ലഭിക്കാത്തതും അവർക്കു പ്രതീക്ഷക്കവകാശമില്ലാത്തതുമായ മാർഗത്തിലൂടെ കൊടുക്കുമെന്നുള്ളതും ആ വാകൃത്തിന്റെ അർത്ഥവ്യാപ്തിയിൽ ഉൾപെടുന്നു. മർയമിന്റെ വിഷയവുമായി ബന്ധപ്പെടുത്തിക്കൊണ്ട് അല്ലാഹു പറയുന്നു:

هُنَالِكَ دَعَا زَكَرِيَّا رَبَّهُۥ ۖ قَالَ رَبِّ هَبْ لِى مِن لَّدُنكَ ذُرِّيَّةً طَيِّبَةً ۖ إِنَّكَ سَمِيعُ ٱلدُّعَآءِ ﴿٣٨﴾

﴾38﴿ **അവിടെവെച്ച് സക്കരിയ്യാ തന്റെ റബ്ബിനോട് പ്രാർത്ഥിച്ചു. (അതെ)അദ്ദേഹം പറഞ്ഞു: 'റബ്ബേ,എനിക്ക് നിന്റെ പക്കൽ നിന്ന് [നിന്റെ വകയായി] ഒരുവിശിഷ്ട സന്തതിയെ പ്രദാനം ചെയ്യണേ:-**

**നിശ്ചയമായും നീ പ്രാർത്ഥന കേൾക്കുന്ന [സ്വീകരിക്കുന്ന]**

വനാകുന്നു.

فَنَادَتْهُ ٱلْمَلَـٰٓئِكَةُ وَهُوَ قَآئِمٌ يُصَلِّى فِى ٱلْمِحْرَابِ أَنَّ ٱللَّهَ يُبَشِّرُكَ بِيَحْيَىٰ مُصَدِّقًۢا بِكَلِمَةٍ مِّنَ ٱللَّهِ وَسَيِّدًا وَحَصُورًا وَنَبِيًّا مِّنَ ٱلصَّـٰلِحِينَ ﴿٣٩﴾

﴾39﴿ എന്നിട്ട് അദ്ദേഹം 'മിഹ്റാബി'ൽ [പ്രാർത്ഥനാമണ്ഡപത്തിൽ] നമസ്കരിച്ചുകൊണ്ടു നിൽക്കുകയായിരുന്നപ്പോൾ അദ്ദേഹത്തെ മലക്കുകൾ വിളിച്ചു (പറഞ്ഞു): യഹ്‌യ (എന്ന കുട്ടി)യെ കുറിച്ച്അല്ലാഹുതനിക്ക് സന്തോഷമറിയിക്കുന്നുവെന്ന്'അല്ലാഹുവിങ്കൽ നിന്നുള്ള ഒരു 'വാക്കി'നെ സത്യപ്പെടുത്തുന്നവനും,നേതാവും,ആത്മ നിയന്ത്രകനും,സദ്‌വൃത്തന്മാരിൽപെ ട്ട പ്രവാചകനുമായിക്കൊണ്ട്.

---

﴾38﴿ هُنَالِكَ അവിടെവെച്ച് (ആ സന്ദർഭത്തിൽ) دَعَا زَكَرِيَّا സക്കരിയ്യാ പ്രാർത്ഥിച്ചു, വിളിച്ചു رَبَّهُ തന്റെ റബ്ബിനോടു, റബ്ബിനെ قَالَ رَبِّ അദ്ദേഹം പറഞ്ഞു റബ്ബേ هَبْ لِي എനിക്കു പ്രദാനം ചെയ്യണേ مِن لَّدُنكَ നിന്റെ അടുക്കൽ നിന്നും ذُرِّيَّةً സന്തതിയെ طَيِّبَةً വിശിഷ്ടമായ, പരിശുദ്ധമായ إِنَّكَ നിശ്ചയമായും നീ سَمِيعُ കേൾക്കുന്നവനാണ് الدُّعَاءِ പ്രാർത്ഥന, വിളി ﴾39﴿ فَنَادَتْهُ എന്നിട്ട് (അപ്പോൾ) അദ്ദേഹത്തെ വിളിച്ചു الْمَلَائِكَةُ മലക്കുകൾ وَهُوَ قَائِمٌ അദ്ദേഹം നിൽക്കുന്നവനായിരിക്കെ يُصَلِّي നമസ്കരിച്ചുകൊണ്ട് فِي الْمِحْرَابِ മിഹ്റാബിൽ أَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്നു يُبَشِّرُكَ നിനക്കു (തനിക്കു) സന്തോഷമറിയിക്കുന്നു (എന്ന്) بِيَحْيَى യഹ്‌യായെക്കുറിച്ചു مُصَدِّقًا സത്യപ്പെടുത്തുന്നവനായിട്ട് بِكَلِمَةٍ ഒരു വാക്കിനെ مِنَ اللَّهِ അല്ലാഹുവിൽ നിന്നുള്ള وَسَيِّدًا നേതാവായും وَحَصُورًا നിയന്ത്രിതനായും (ആത്മനിയന്ത്രകനായും) وَنَبِيًّا പ്രവാചകനായും مِنَ الصَّالِحِينَ സദ്‌വൃത്തരിൽപെട്ട

---

മർയം ബീവി (അ) യുടെ കഥയാണല്ലോ കഴിഞ്ഞ വചനങ്ങളിലെ വിഷയം. അതിന്റെ തുടർന്നുള്ള ഭാഗം 42-ാം വചനം മുതൽ താഴെ വിവരിക്കുന്നുണ്ട്. ഇടക്ക് വെച്ച് അതിനോടു പലനിലക്കും ബന്ധപ്പെട്ട സംഭവമെന്ന നിലക്ക് സക്കരിയ്യാ നബി(അ) സന്താനത്തിനുവേണ്ടി പ്രാർത്ഥിക്കുകയും, ആ പ്രാർത്ഥന സാക്ഷാൽകരിക്കപ്പെടുകയും ചെയ്ത സംഭവം വിവരിച്ചിരിക്കുകയാണ്.

അടുത്ത വചനത്തിൽ പറയുന്നത് പോലെ, സകരിയ്യ(അ) വളരെ വൃദ്ധനായിരിക്കുന്നു. ഭാര്യയാണെങ്കിൽ പ്രസവിക്കാത്ത ഒരു വന്ധ്യയും. അദ്ദേഹത്തിനൊരു പിൻതുടർച്ചാവകാശി ഇല്ലാത്തതിനാൽ അദ്ദേഹം വ്യസനപ്പെട്ടുകൊണ്ടിരിക്കുകയാണ്, കേവലം വൃദ്ധയായ ഒരു മാതാവിൽനിന്ന് മർയം ജനിച്ചതും, തന്റെ സംരക്ഷണത്തിൻ കീഴിൽ വളർന്ന മർയമിനെ അല്ലാഹു വളരെ വിശിഷ്ടവും പരിശുദ്ധവുമായ നിലപാടിൽ എത്തിച്ചതും, സാധാരണമല്ലാത്ത ഏതോ മാർഗത്തിലൂടെ ആഹാരം നൽകിയും മറ്റും മർയമിനെ അവൻ ആദരിച്ചതും അദ്ദേഹം കണ്ടു. ഇങ്ങിനെയുള്ള അത്ഭുതങ്ങളും ദൃഷ്ടാന്തങ്ങളും സൃഷ്ടിക്കുന്ന അല്ലാഹുവിന് തനിക്കൊരു സന്താനത്തെ പ്രദാനം

ചെയ്യാൻ ഒട്ടും പ്രയാസമില്ലല്ലോ. ഇതെല്ലാം കണ്ടപ്പോൾ തനിക്കും ഒരുസന്താനത്തെ തന്നനുഗ്രഹിക്കുവാൻ അദ്ദേഹം അല്ലാഹുവിനോട് പ്രാർത്ഥിച്ചു. ആ സന്താനം ഒരു വിശിഷ്ടനും പരിശുദ്ധനുമായിരിക്കണമേ! എന്നു കൂടി അദ്ദേഹം അപേക്ഷിച്ചു. തന്റെ ധനത്തിനോ സ്വത്തുക്കൾക്കോ അവകാശിയായിത്തീരുന്ന ഒരു പിന്തുടർച്ചക്കാരൻ ഉണ്ടായിതീരുകയല്ല അദ്ദേഹത്തിന്റെ ആവശ്യം. സത്യദീനിന്റെ പ്രബോധനകൃത്യങ്ങൾ തന്റെ ശേഷം നിർവ്വഹിക്കുമാറുള്ള ഒരു പിൻതുടർച്ചാവകാശി ഉണ്ടായിരിക്കുക യായിരുന്നു അദ്ദേഹത്തിന് വേണ്ടത്. (19:5,6). അദ്ദേഹത്തിന്റെ പ്രാർത്ഥന അല്ലാഹു സ്വീകരിക്കുകയും അദ്ദേഹം പ്രാർത്ഥനാ മണ്ഡപത്തിൽ നമസ്കരിച്ചു കൊണ്ടിരിക്കുമ്പോൾ ആ പ്രാർത്ഥന സ്വീകരിച്ചുവെന്നുള്ള സന്തോഷവാർത്ത മലക്കുകൾ മുഖാന്തരം അല്ലാഹു അദ്ദേഹത്തെ അറിയിക്കുകയും ചെയ്തു. അദ്ദേഹത്തിന് ഉണ്ടാകാൻ പോകുന്ന കുട്ടി ആണായിരിക്കുമെന്നും പേര് യഹ്‌യ എന്നായിരിക്കുമെന്നും അറിയിച്ചു (19:7) മാത്രമല്ല, ആ കുട്ടിയുടെ സവിശേഷ ഗുണങ്ങളും മുൻകൂട്ടി അറിയിച്ചുകൊടുത്തു.

അതായത്: (1) അദ്ദേഹം അല്ലാഹുവിങ്കൽനിന്നുള്ള ഒരു വാക്കിനെ സത്യപ്പെടു ത്തുന്നവനായിരിക്കും. 'വാക്ക് ' കൊണ്ടുദ്ദേശ്യം ഈസാ നബി(അ)യാകുമെന്നു 45-ാം വചനത്തിൽനിന്ന് മനസിലാക്കാം. കൂടുതൽ വിവരം അവിടെവെച്ച് കാണാവുന്നതാണ്. إن شاءالله ഈസാ (അ) ക്കു പ്രവാചകത്വം ലഭിച്ചപ്പോൾ അദ്ദേഹത്തിൽ ഒന്നാമതായി വിശ്വസിച്ച് ആളും അദ്ദേഹത്തിന്റെ പ്രബോധന തത്വങ്ങൾ പ്രചരിപ്പിക്കുന്ന ആളുമായിരുന്നു അദ്ദേഹം. كلمة (വാക്കു) കൊണ്ട് ഇവിടെ വിവക്ഷ വേദഗ്രന്ഥമോ, വഹ്‌യോ (ദിവ്യ സന്ദേശം) ആണെന്ന് അബൂഉബൈദ (റ) നിന്ന് നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. കൂടുതൽ വാക്കുകളടങ്ങിയ സംസാരത്തിനും كلمة എന്ന് പറയപ്പെടാറുണ്ട് താനും.

(2) അദ്ദേഹം ഒരു നേതാവായിരിക്കും, മതവിജ്ഞാനം, ഉൽകൃഷ്ട സ്വഭാവം, ഭയ ഭക്തി മുതലായവയിലെല്ലാം പ്രസിദ്ധനായിരുന്നു അദ്ദേഹം, സമുദായത്തിലെ മതനേതാവുമായിരുന്നു. അതുകൊണ്ടാണ് 'സ്നാപകനായ യോഹന്നാൻ' (*) എന്ന പേരിൽ അദ്ദേഹം അറിയപ്പെടുന്നത്.

(3) ആത്മനിയന്ത്രണമുള്ള ആളായിരിക്കും, കളി വിനോദത്തിലോ, പാപങ്ങളിലോ മാന്യമല്ലാത്ത വിഷയങ്ങളിലോ അദ്ദേഹം ഏർപ്പെട്ടിരുന്നില്ല.

(4) സദ്‌വൃത്തനായ ഒരു പ്രവാചകനായിരിക്കും. ഇത് മറ്റെല്ലാറ്റിനേക്കാളും ഉന്നതമായ യോഗ്യത തന്നെ.

'ആത്മനിയന്ത്രണമുള്ളവൻ' എന്നു നാം അർത്ഥം കൽപിച്ചത് حصور (ഹസ്വൂർ)എന്ന വാക്കിനാണ്, സ്ത്രീസമ്പർക്കം നടത്താത്തവൻ എന്നത്രെ പല വ്യാഖ്യാതാക്കളും ഇതിനു അർത്ഥം കല്പിച്ചിരിക്കുന്നത്. പ്രകൃത്യാ അദ്ദേഹത്തിനു അതിനു കഴിവുണ്ടായിരുന്നില്ല എന്നും ചിലർ പറഞ്ഞു കാണുന്നു. ഇത് ശരിയല്ലെന്നും അദ്ദേഹത്തിന്റെ ആത്മനിയന്ത്രണം കൊണ്ടായിരുന്നു അതെന്നും പ്രഗത്ഭരായ പല മഹാന്മാരും തറപ്പിച്ചു പ്രസ്താവിക്കുകയും ചെയ്തിട്ടുണ്ട്. ഇവരിൽ പെട്ട ഒരാളാണ് ക്വാദ്വീഇയാള്വ(റ). അദ്ദേഹത്തിന്റെ ശിഫാ എന്ന ഗ്രന്ഥത്തിൽ അദ്ദേഹം പറഞ്ഞതിന്റെ സാരം ഇതാണ്. യഹ്‌യാ (അ) സ്ത്രീ സമ്പർക്കത്തിനു കഴിയാത്ത ആളായിരുന്നുവെന്നു ചിലർ പറയുന്നത് ശരിയല്ല. ക്വുർആൻ വ്യാഖ്യാതാക്കളിലും പണ്ഡിതൻമാരിലും ഉൾപ്പെട്ട പല യോഗ്യന്മാരും അതിനെ ഖണ്ഡിച്ചിട്ടുണ്ട്. അതൊരു പോരായ്മയാണെന്നും,അത് പ്രവാചകന്മാരുടെ സ്ഥാനത്തിനു യോജിച്ചതല്ലെന്നും അവർ വ്യക്തമാക്കിയിരിക്കുന്നു. പാപത്തിൽനിന്ന് സുരക്ഷിതമായവൻ എന്നാണ് حصور കൊണ്ട് വിവക്ഷ.

***(*) ബൈബ്ളിൽ യോഹന്നാൻ സ്നാപകൻ എന്നും يحيي المعهدان എന്നും John Baptist എന്നുമൊക്കെ പറയുന്നത് യഹ്‌യാ നബി(അ)യെക്കുറിച്ചാകുന്നു. ക്രിസ്ത്യാനികളുടെ 'ജ്ഞാന സ്നാന'ത്തെപ്പറ്റി അൽബകറ: 138 ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചു കഴിഞ്ഞിട്ടുണ്ട്.***

ശരീരേച്ഛയില്ലാത്തവൻ എന്നും സ്ത്രീകളോട് മോഹം കാണിക്കാത്തവൻ എന്നും മറ്റും അതിന് അർത്ഥം പറയപ്പെട്ടിട്ടുണ്ട്. വിവാഹത്തിന് കഴിവില്ലാതിരിക്കുന്നത് ഒരു പോരായ്മയാണെന്നും കഴിവുണ്ടായിട്ടും ആത്മനിയന്ത്രണം സ്വീകരിക്കുന്നതിലാണ് യോഗ്യതയുള്ളതെന്നും ഇതിൽ നിന്നും മനസ്സിലാക്കാമല്ലോ. എന്നാൽ അതിനു കഴിവുണ്ടായിരിക്കുകയും അത് പ്രവർത്തനങ്ങളിൽ കൊണ്ടുവരികയും അതിന്റെ മര്യാദകളും കടമകളും പാലിക്കുകയും, അതോടുകൂടി അല്ലാഹുവിനോടുള്ള കടമകൾക്ക് അത് മുടക്കം വരുത്താതിരിക്കുകയും ചെയ്യുന്നതാണ് അതിനെക്കാൾ ശ്രേഷ്ഠമായ യോഗ്യത. അതാണ് നമ്മുടെ നബി ﷺ യുടെ സ്ഥിതി. നബിതിരുമേനിﷺക്കു ഭാര്യമാർ അധികമുണ്ടായിരുന്നിട്ടും അവിടുത്തെ ആരാധനാനുഷ്ഠാന കർമങ്ങൾ വർദ്ധിക്കുകയല്ലാതെ ഉണ്ടായിട്ടില്ല. അവിടുന്ന് ഐഹിക ജീവിതത്തിന് വില കൽപിച്ചിരുന്നുമില്ല.' ഖാദ്വീഇയാളുടെ ഈ പ്രസ്താവന ഇബ്നുക്‌ഥീർ (റ) ശരിവെക്കുകയും ചെയ്തിരിക്കുന്നു.

قَالَ رَبِّ أَنَّىٰ يَكُونُ لِى غُلَٰمٌ وَقَدْ بَلَغَنِىَ ٱلْكِبَرُ وَٱمْرَأَتِى عَاقِرٌ ۖ

**﴾40﴿ അദ്ദേഹം പറഞ്ഞു: 'റബ്ബേ, എനിക്കു എങ്ങിനെയാണ് ആൺ കുട്ടിയുണ്ടാകുക? എനിക്കു വാർദ്ധക്യം എത്തിക്കഴിഞ്ഞു; എന്റെ സ്ത്രീ (ഭാര്യ) വന്ധ്യയുമാകുന്നു (എന്നിരിക്കെ)!'**

قَالَ كَذَٰلِكَ ٱللَّهُ يَفْعَلُ مَا يَشَآءُ ﴿٤٠﴾

**അവൻ (അല്ലാഹു) പറഞ്ഞു: 'അപ്രകാരം തന്നെയാണ് (കാര്യം); അല്ലാഹു അവൻ ഉദ്ദേശിക്കുന്നത് ചെയ്യുന്നു.'**

قَالَ رَبِّ ٱجْعَل لِّىٓ ءَايَةً ۖ

**﴾41﴿ അദ്ദേഹം പറഞ്ഞു: 'റബ്ബേ, എനിക്കു ഒരു അടയാളം ഏർപ്പെടുത്തിത്തരേണമേ!'**

قَالَ ءَايَتُكَ أَلَّا تُكَلِّمَ ٱلنَّاسَ ثَلَٰثَةَ أَيَّامٍ إِلَّا رَمْزًا ۗ

**അവൻ പറഞ്ഞു:'നിന്റെ അടയാളം, സൂചനയായിട്ട് (ആംഗ്യം മുഖേന) അല്ലാതെ മൂന്നുദിവസം നീ മനുഷ്യരോട് സംസാരിക്കാതിരിക്കലാകുന്നു**

وَٱذْكُر رَّبَّكَ كَثِيرًا وَسَبِّحْ بِٱلْعَشِىِّ وَٱلْإِبْكَٰرِ ﴿٤١﴾

**നിന്റെ റബ്ബിനെ നീ ധാരാളം ഓർമിക്കുകയും, വൈകിട്ടും കാലത്തും സ്തോത്രകീർത്തനം (തസ്ബീഹ്) ചെയ്യുകയും ചെയ്ത് കൊള്ളുക.'**

---

﴾40﴿ قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ أَنَّىٰ يَكُونُ എങ്ങിനെയുണ്ടാകും لِى എനിക്ക് غُلَٰمٌ ആൺകുട്ടി, ബാലൻ وَقَدْ بَلَغَنِىَ എനിക്കു എത്തിയിരിക്കെ, എത്തിയിട്ടുണ്ട് ٱلْكِبَرُ വാർദ്ധക്യം وَٱمْرَأَتِى എന്റെ സ്ത്രീ (ഭാര്യ)യാകട്ടെ عَاقِرٌ വന്ധ്യയാകുന്നു

قَالَ അവൻ പറഞ്ഞു كَذَٰلِكَ അപ്രകാരമാണ് اللَّهُ يَفْعَلُ അല്ലാഹു ചെയ്യുന്നതാണ് مَا يَشَاءُ അവൻ ഉദ്ദേശിക്കുന്നത്. ﴾41﴿ قَالَ رَبِّ അദ്ദേഹം പറഞ്ഞു എന്റെ റബ്ബേ اجْعَل لِّي എനിക്കുണ്ടാക്കിത്തരണേ آيَةً ഒരു ദൃഷ്ടാന്തം قَالَ آيَتُكَ അവൻ പറഞ്ഞു നിന്റെ അടയാളം أَلَّا تُكَلِّمَ നീ ,സംസാരിക്കാതിരിക്കലാണ് النَّاسَ മനുഷ്യരോട് ثَلَاثَةَ أَيَّامٍ മൂന്ന് ദിവസം إِلَّا رَمْزًا സൂചന (ആംഗ്യം) ആയിട്ടല്ലാതെ وَاذْكُر رَّبَّكَ നീ നിന്റെ റബ്ബിനെ كَثِيرًا വളരെ സ്മരിക്കുകയും ചെയ്യുക وَسَبِّحْ തസ്ബീഹും (സ്തോത്രകീർത്തനവും) ചെയ്യുക بِالْعَشِيِّ വൈകുന്നേരം وَالْإِبْكَارِ രാവിലെയും

---

അല്ലാഹുവിന് എല്ലാകാര്യത്തിനും കഴിവുണ്ട്. അസാധാരണമായ പല സംഭവങ്ങളും അവൻ ഇവിടെ നടപ്പിൽ വരുത്താറുണ്ട്. അവൻ ചെയ്ത വാഗ്ദാനം അവൻനിറവേറ്റാതിരിക്കുകയില്ല എന്നൊക്കെ സക്കരിയ്യാ നബി(അ)ക്കു നന്നായറിയാം. എന്നാലും ഒരു കിഴവനായിത്തീർന്ന തനിക്കു വന്ധ്യയും പ്രായം ചെന്നവളുമായ ഒരു ഭാര്യയിൽ നിന്നു ഒരു കുട്ടി ജനിക്കുന്നത് അത്ഭുതമാണല്ലോ. തനിക്കു ജനിക്കുവാൻ പോകുന്ന കുട്ടി ആൺകുട്ടിയായിരിക്കുമെന്നു മലക്കുകളുടെ വാക്കുകളിൽ നിന്ന് അദ്ദേഹം അറിഞ്ഞിട്ടുണ്ട്. അതുകൊണ്ടാണ് സന്തോഷനിർഭരവും അത്ഭുതജനകവുമായ ആ സന്ദർഭത്തിൽ أنى يكون لى غلام (എനിക്കെങ്ങിനെ ഒരു ആൺകുട്ടിയുണ്ടാകും) എന്നു അദ്ദേഹം ചോദിച്ചത്. ഒരു പക്ഷേ, തന്റെയും ഭാര്യയുടെയും ശരീരപ്രകൃതിയിലോ മറ്റോ വല്ല മാറ്റവും വരുത്തികൊണ്ടായിരിക്കുമോ അത് എന്നും അദ്ദേഹത്തിന് സംശയം തോന്നാമല്ലോ. എന്നാൽ, അങ്ങനെയുള്ള മാറ്റങ്ങളൊന്നും കൂടാതെതന്നെ അതു സംഭവിക്കുമെന്നും, ഞാൻ ഉദ്ദേശിക്കുന്നതെന്തും ഞാൻ പ്രവർത്തിക്കുമെന്നുമായിരുന്നു അല്ലാഹുവിന്റെ മറുപടി. അദ്ദേഹത്തിനു ആവേശം വർദ്ധിച്ചു. കുട്ടി എപ്പോൾ ജനിക്കുമെന്നുള്ളതിനു നേരത്തെത്തന്നെ ഒരു അടയാളം അറിയിച്ചു തന്നാൽ കൊള്ളാമെന്ന് അദ്ദേഹം അപേക്ഷിച്ചു. ജനങ്ങളോട് വല്ല ആംഗ്യവും മുഖേന എന്തെങ്കിലും സൂചന നൽകുകയല്ലാതെ, മൂന്ന് ദിവസക്കാലം ആരോടും സംസാരിക്കാതിരിക്കലാണ് അതിന്റെ അടയാളമെന്നും, അതുസംഭവിച്ചാൽ കുട്ടിയുണ്ടാകുവാൻ പോകുന്നുവെന്നു ഉറപ്പിക്കാമെന്നും മറുപടി കിട്ടി. അതോടുകൂടി, അല്ലാഹുവിനെ ധാരാളം സ്മരിച്ചുകൊണ്ടിരിക്കുവാനും, രാവിലെയും വൈകുന്നേരവും സ്തോത്രകീർത്തനങ്ങൾ നടത്തുവാനും വിട്ടുപോകരുതെന്നും ഉപദേശിച്ചു. അങ്ങനെ, പ്രാർത്ഥനാ മണ്ഡപത്തിൽനിന്നു പുറത്തുവന്നു രാവിലത്തെയും, വൈകുന്നേരത്തെയും സ്തോത്രകീർത്തനങ്ങൾ നടത്തിക്കൊള്ളുവാൻ അദ്ദേഹം ആംഗ്യം വഴി ജനങ്ങളെ അറിയിക്കുകയുണ്ടായി. (സൂ: മർയം 11 നോക്കുക)

'സംസാരിക്കാതിരിക്കലാണ് (ان لا تكلم)' എന്നതിന്റെ സാരം ഒന്നിലധികം പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു:

(1) ശാരീരികമായ യാതൊരു തകരാറും ബാധിക്കാതെത്തന്നെ മൂന്ന് ദിവസം സംസാരിക്കുവാൻ കഴിയാതിരിക്കുക, നമസ്കാരം, തസ്ബീഹു മുതലായവക്ക് തടസ്സം നേരിടുകയില്ലതാനും. സൂറത്തു മർയം 10,11 വചനങ്ങളിൽ നിന്നു മനസ്സിലാകുന്നതും, മിക്ക വ്യാഖ്യാതാക്കളും സ്വീകരിച്ചിട്ടുള്ളതും ഈ വ്യാഖ്യാനമാകുന്നു.

(2) തസ്ബീഹ് മുതലായവ ഒഴിച്ച് മറ്റു സംസാരങ്ങൾ മൂന്ന് ദിവസം സ്വയം നിറുത്തൽ ചെയ്യുക. അങ്ങിനെ ചെയ്താൽ അതുമുതൽ കുട്ടിയുണ്ടാകുവാൻ പോകുന്നതായി കണക്കാക്കാം.

(3) മൂന്നു ദിവസം വ്രതം ആചരിക്കുക, നോമ്പുകാലത്ത് ജനങ്ങളുമായി സംസാരിക്കാതെ മൗനം ആചരിക്കുന്ന സമ്പ്രദായം അക്കാലത്തു പതിവുണ്ടായിരുന്നു. ഏതായാലും ചിലർ പറഞ്ഞു കാണുന്നതുപോലെ, കുട്ടിയെപ്പറ്റി മലക്കുകൾ സുവിശേഷം അറിയിച്ചിട്ടു പിന്നെയും അദ്ദേഹം അതിനൊരടയാളം ആവശ്യപ്പെട്ടതിന്റെ പേരിൽ കൽപിക്കപ്പെട്ട ഒരു ശിക്ഷയായിരുന്നില്ല അത്. ബൈബ്ളിലെ ലൂക്കോസ് (1:20) ചില പ്രസ്താവനകളെ അടിസ്ഥാനമാക്കിയായിരിക്കാം അവർ അങ്ങിനെ പറയുവാൻ കാരണം. ഒരു പ്രവാചകനെ സംബന്ധിച്ചേടത്തോളം മലക്കുകളുടെ സുവിശേഷ വാർത്തകൊണ്ട് തൃപ്തിപ്പെടാതിരിക്കുകയെന്നതു കേവലം സംഭവ്യമല്ല.

യഹ്‌യാ (അ) ന്റെയും ഈസാ (അ)ന്റെയും ജനന സംഭവങ്ങളെക്കുറിച്ച് കുറച്ചധികം വിവരിച്ച മറ്റൊരു അദ്ധ്യായമാണ് സൂറത്തു മർയം. കൂടുതൽ വിശദീകരണത്തിനു ആ സൂറത്തും അതിന്റെ വ്യാഖ്യാനവും കൂടി നോക്കുന്നത് നന്നായിരിക്കും.

## വിഭാഗം - 5

وَإِذْ قَالَتِ ٱلْمَلَٰٓئِكَةُ يَٰمَرْيَمُ إِنَّ ٱللَّهَ ٱصْطَفَىٰكِ وَطَهَّرَكِ وَٱصْطَفَىٰكِ عَلَىٰ نِسَآءِ ٱلْعَٰلَمِينَ ﴿٤٢﴾

**﴾42﴿ മലക്കുകൾ പറഞ്ഞ സന്ദർഭവും (ഓർക്കുക): 'മർയമേ, നിശ്ചയമായും അല്ലാഹു, നിന്നെ (വിശിഷ്ടയായി) തിരഞ്ഞെടുക്കുകയും, നിന്നെ ശുദ്ധിയാക്കുകയും ചെയ്തിരിക്കുന്നു: ലോകരിലുള്ള സ്ത്രീകളിൽ നിന്നെ അവൻ (ശ്രേഷ്ഠയായി) തെരഞ്ഞെടുക്കുകയും ചെയ്തിരിക്കുന്നു.**

يَٰمَرْيَمُ ٱقْنُتِى لِرَبِّكِ وَٱسْجُدِى وَٱرْكَعِى مَعَ ٱلرَّٰكِعِينَ ﴿٤٣﴾

**﴾43﴿ 'മർയമേ, നിന്റെ റബ്ബിനോട് നീ ഭക്തി കാണിക്കുക: നീ 'സുജൂദ്' [സാഷ്ടാംഗ നമസ്കാരം] ചെയ്കയും, 'റുകൂഉ്' [കുമ്പിട്ടു നമസ്കാരം] ചെയ്യുന്നവരോടൊപ്പം 'റുകൂഉ്' [കുമ്പിട്ടു നമസ്കാരം] ചെയ്കയും ചെയ്തു കൊള്ളുക.**

---

﴾42﴿ وَإِذْ قَالَتِ പറഞ്ഞ സന്ദർഭവും الْمَلَائِكَةُ മലക്കുകൾ يَا مَرْيَمُ മർയമേ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു اصْطَفَاكِ നിന്നെ തെരഞ്ഞെടുത്തിരിക്കുന്നു, തെളിയിച്ചെടുത്തിരിക്കുന്നു وَطَهَّرَكِ നിന്നെ ശുദ്ധിയാക്കുകയും وَاصْطَفَاكِ നിന്നെ തിരഞ്ഞെടുക്കുകയും ചെയ്തിരിക്കുന്നു عَلَىٰ نِسَاءِ സ്ത്രീകളിൽ, സ്ത്രീകളെക്കാൾ الْعَالَمِينَ ലോകരിലെ ﴾43﴿ يَا مَرْيَمُ മർയമേ اقْنُتِي നീ ഭക്തി (ഒതുക്കം) കാണിക്കുകയും ചെയ്യുക لِرَبِّكِ നിന്റെ റബ്ബിന് وَاسْجُدِي നീ സുജൂദും ചെയ്യുക وَارْكَعِي നീ റുകൂഉം ചെയ്യുക مَعَ الرَّاكِعِينَ റുകൂഉ് ചെയ്യുന്നവരോടുകൂടി

---

മർയം (അ) ന്റെ സംഭവം വിവരിക്കുന്ന മദ്ധ്യേ ഇടക്കുവെച്ച് അതുമായി ബന്ധപ്പെട്ടതെന്ന നിലക്ക് സക്കരിയ്യാ നബി(അ)യുടെ ചില വർത്തമാനങ്ങൾ

വിവരിച്ചശേഷം വീണ്ടും ആ സംഭവം തുടരുകയാണ്. മർയം ബീവി(അ)ക്കു പ്രവാചകത്വ സ്ഥാനമില്ലെങ്കിലും മലക്കുകൾ അവരുടെ അടുക്കൽ ചെന്നിരുന്നതായും, അവർക്ക് പല സന്ദേശങ്ങൾ അറിയിച്ചിരുന്നതായും ക്വുർആന്റെ പല പ്രസ്താവനകളിൽ നിന്നും വ്യക്തമാണ്. മലക്കുകൾ അവർക്ക് രണ്ട് മൂന്ന് അനുമോദന സന്ദേശങ്ങൾ നൽകിയതായി ഈ വചനത്തിൽ പ്രസ്താവിക്കുന്നു. അല്ലാഹു അവരെ വിശിഷ്ടയായി തെരഞ്ഞെടുത്തിരിക്കുന്നുവെന്നും, ശുദ്ധമാക്കിവെച്ചിരിക്കുന്നുവെന്നും, അതായത് ആരാധന, ഭയഭക്തി, സ്വഭാവഗുണം, ത്യാഗം, വിജ്ഞാനം ആദിയായ വിശിഷ്ട ഗുണങ്ങളും, ദുർഗുണങ്ങളിൽ നിന്നും മാലിന്യങ്ങളിൽ നിന്നുമുള്ള പരിശുദ്ധിയും നൽകി അല്ലാഹു അവരെ ഉയർത്തിവെച്ചിട്ടുണ്ടെന്ന് സാരം. ലോകത്തുള്ള മറ്റു സ്ത്രീകളെക്കാൾ ശ്രേഷ്ഠമായ പദവി നൽകി അല്ലാഹു അവരെ അനുഗ്രഹിച്ചിട്ടുണ്ടെന്നും മലക്കുകൾ അറിയിച്ചു. അക്കാലത്തുള്ള ഇതര സ്ത്രീകളെക്കാൾ ഉന്നതമായ പദവി എന്നാണിതുകൊണ്ട് വിവക്ഷയെന്നത്രെ താഴെ കാണുന്ന ഉദ്ധരണികളിൽ നിന്നും മനസ്സിലാക്കേണ്ടത്.

ബുഖാരിയും, മുസ്ലിമും (റ) ഉദ്ധരിച്ച ഒരു നബിവചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു. 'ഇംറാൻ മകൾ മർയം തന്റെ (കാലത്തെ) സ്ത്രീകളിൽ ഉത്തമയും ഖുവൈലിദിന്റെ മകൾ ഖദീജഃ തന്റെ (കാലത്തെ) സ്ത്രീകളിൽ ഉത്തമയുമാകുന്നു'. തിർമദി (റ) മറ്റും ഉദ്ധരിച്ച ചില ഹദീഥുകളിൽ ഇവർ രണ്ടാൾക്കു പുറമെ, ഫിർഔന്റെ ഭാര്യയായ ആസിയ, നബി പുത്രിയായ ഫാത്തിമ (റ) എന്നിവരും, വെറെ ചിലതിൽ ഇവർ നാലുപേർക്കും പുറമെ, നബി പത്നി ആഇശഃ (റ) യും സ്ത്രീകളിൽവെച്ചു ഉത്തമകളായി എണ്ണപ്പെട്ടുകാണാം. സൂറത്തു തഹ്രീമിൽ സത്യവിശ്വാസിനികളായ രണ്ടു മാതൃകാവനിതകളുടെ പേരെടുത്തു പറഞ്ഞിട്ടുള്ളതിൽ ഒന്നാമത്തേത് ഫിർഔന്റെ ഭാര്യയെയും, രണ്ടാമത്തേത് മർയമിനെയുമാകുന്നു.

മേൽക്കണ്ട അനുമോദന സന്ദേശങ്ങൾക്ക് പുറമെ, സുജൂദും റുകൂഉം ചെയ്യുവാനും മലക്കുകൾ മർയം (അ) യോടു ഉപദേശിക്കുന്നു. മുഖം നിലത്തുവെച്ചുകൊണ്ടുള്ള സാഷ്ടാംഗ നമസ്കാരമാണ് സുജൂദ്. കുമ്പിട്ടു കുനിഞ്ഞുകൊണ്ട് ചെയ്യുന്ന നമസ്കാരമാണ് റുകൂഉ്. അക്കാലത്തുള്ള നമസ്കാരകർമത്തിന്റെയും, നിലവിലുള്ള നമസ്കാരത്തിന്റെയും അനുഷ്ഠാന കർമങ്ങളിൽ അൽപമൊക്കെ വ്യത്യാസം ഉണ്ടായിരിക്കുമെങ്കിലും, സുജൂദ്, റുകൂഉ്, ക്വിയാം (നിറുത്തം) എന്നിവ അന്നും ഇന്നും നമസ്കാരത്തിന്റെ പ്രധാന ഘടകം തന്നെ.അത്കൊണ്ടാണ് നമസ്കാരത്തെ കുറിച്ച് വിശുദ്ധ ക്വുർആനിലും ഹദീഥിലും പ്രസ്തുത ഘടകങ്ങളുടെ ഈ മൂന്ന് വാക്കുകളും ഉപയോഗിക്കപ്പെട്ടു കാണുന്നതും. കുമ്പിടുന്നവരോടൊപ്പം കുമ്പിടുവാൻ കൽപിച്ചതിന്റെ താൽപര്യം നമസ്കരിക്കുന്നവരോടൊപ്പം ചേർന്ന് ഒന്നിച്ചു നമസ്കരിക്കണമെന്നാണെന്നും, നമസ്കാരം നിർവ്വഹിക്കുന്ന സജ്ജനങ്ങളുടെ കൂട്ടത്തിൽ താനും ഉൾപ്പെടേണമെന്നാണെന്നും- ഇങ്ങിനെ രണ്ടു പ്രകാരത്തിലും-വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. അല്ലാഹു പറയുന്നു:

**﴾44﴿ അത് (ഒക്കെയും) അദൃശ്യവാർത്തകളിൽ പെട്ടതാകുന്നു; നാം നിനക്കു അത് 'വഹ്യ്' [ദിവ്യസന്ദേശം] നൽകുകയാണ്. മർയമിനെ തങ്ങളിൽ ഏതൊരുവൻ ഏറ്റെടുക്കണമെന്ന് അവർ തങ്ങളുടെ**

ذَٰلِكَ مِنْ أَنۢبَآءِ ٱلْغَيْبِ نُوحِيهِ إِلَيْكَ ۚ وَمَا كُنتَ لَدَيْهِمْ

إِذۡ يُلۡقُونَ أَقۡلَٰمَهُمۡ أَيُّهُمۡ يَكۡفُلُ مَرۡيَمَ وَمَا كُنتَ لَدَيۡهِمۡ إِذۡ يَخۡتَصِمُونَ ﴿٤٤﴾

**പേനകൾ ( - അഥവാ അമ്പ് കോലുകൾ - മുഖേന നറുക്ക് ) ഇട്ടപ്പോൾ, നീ അവരുടെ അടുക്കൽ ഉണ്ടായിരുന്നില്ല(ല്ലോ). അവർ തർക്കം നടത്തിക്കൊണ്ടിരിക്കുമ്പോഴും നീ അവരുടെ അടുക്കൽ ഉണ്ടായിരുന്നില്ല.**

﴾44﴿ ذَٰلِكَ അത് مِنۡ أَنۢبَآءِ വാർത്ത (വർത്തമാനം)കളിൽ പെട്ടതാണ് ٱلۡغَيۡبِ അദൃശ്യത്തിന്റെ نُوحِيهِ അതിനെ നാം വഹ്‌യ് നൽകുന്നു إِلَيۡكَ നിനക്ക് وَمَا كُنتَ നീ ഉണ്ടായിരുന്നില്ല لَدَيۡهِمۡ അവരുടെ അടുക്കൽ إِذۡ يُلۡقُونَ അവർ ഇടുമ്പോൾ أَقۡلَٰمَهُمۡ അവരുടെ പേനകളെ, അമ്പുകോലുകളെ أَيُّهُمۡ അവരിൽ ഏതൊരുവൻ (ആര്) يَكۡفُلُ ഏറ്റുവാങ്ങും مَرۡيَمَ മർയമിനെ وَمَا كُنتَ നീ ഉണ്ടായിരുന്നതുമില്ല لَدَيۡهِمۡ അവരുടെ അടുക്കൽ إِذۡ يَخۡتَصِمُونَ അവർ തർക്കിക്കു(കേസുകൂടു)മ്പോൾ

മർയം (അ) ജനിച്ചശേഷം മാതാവ് തന്റെ നേർച്ച നിറവേറ്റുവാനായി കുട്ടിയെ ബൈത്തുൽ മുക്വദ്ദസ്സിൽ കൊണ്ടുചെന്നപ്പോൾ, തങ്ങളുടെ നേതാവായിരുന്ന ഇംറാന്റെ പുത്രിയായ ആ കുട്ടിയെ ആര് ഏറ്റുവാങ്ങണം എന്നതിൽ അവിടുത്തെ പുരോഹിത-പരിചാരക വൃത്തങ്ങളിൽ തർക്കമായി. അവസാനം അവർ നറുക്കിട്ടു. സക്കരിയ്യാ നബി(അ) ക്കാണ് നറുക്ക് വീണത്. അങ്ങനെ, അദ്ദേഹം അവരെ ഏറ്റുവാങ്ങി. ഈ സംഭവങ്ങളൊന്നും നടന്നപ്പോൾ നബി തിരുമേനി ﷺ അവിടെഇല്ലല്ലോ. ആസ്ഥിതിക്ക് നബിﷺയെ സംബന്ധിച്ചേടത്തോളം അതെല്ലാം അദൃശ്യവാർത്തകളാകുന്നു. വഹ്‌യ് മുഖേന അല്ലാഹു അറിയിച്ചതുകൊണ്ട് മാത്രമാണ് നബിﷺക്ക് അതറിയുവാൻ കഴിയുന്നത് എന്ന് സാരം. ഈ നറുക്കെടുപ്പിനെക്കുറിച്ച് ബൈബ്ളിൽ ഒന്നും പ്രസ്താവിക്കപ്പെട്ടു കാണുന്നില്ല. വേദക്കാർക്കിടയിൽ പരക്കെ അറിയപ്പെടുന്ന ഒരു വിഷയവുമല്ല അത്. നബി ﷺ ക്കാവട്ടെ, വേദഗ്രന്ഥങ്ങളെപ്പറ്റി പരിചയവുമില്ല. എന്നിരിക്കെ വേദക്കാരുടെ മുമ്പിൽ വെച്ച് നബി ﷺ ഇത്തരം വർത്തമാനങ്ങൾ പരസ്യമായി പ്രഖ്യാപനം ചെയ്യുമ്പോൾ അവർ അതൊന്നും നിഷേധിക്കാതിരുന്നത് നബിﷺ യുടെ സത്യതക്ക് തെളിവാണെന്ന് വ്യക്തം.

വല്ല വിഷയത്തിലും തർക്കവും ഭിന്നിപ്പും വരുമ്പോൾ നറുക്ക് മൂലം തീരുമാനമെടുക്കുന്ന പതിവ് ഇന്നും പരക്കെയുള്ളതാണ്. നറുക്കിടുന്നതിന് പലരും പലമാർഗങ്ങളും ഉപയോഗിക്കാറുണ്ട്. അവയിൽ ഏതോ ഒരു രൂപം ഉപയോഗിച്ചു കൊണ്ടായിരിക്കും അവർ അവരുടെ പേനകൾ-അല്ലെങ്കിൽ അമ്പുകോലുകൾ- മുഖേന നറുക്കിട്ടത്. അതെങ്ങിനെയാണ് ഇട്ടതെന്ന് നമുക്ക് അറിഞ്ഞു കൂടാ. എല്ലാവരും അവരവരുടെ വകയായി ഓരോന്ന് ജോർദാൻ നദി (نهر الاردن) യിൽ ഇടുകയും, ആരുടേത് വെള്ളത്തിൽ ഒഴുകി പോകാതെ അവശേഷിച്ചുവോ അയാൾക്ക് നറുക്ക് വീണതായി കണക്കാക്കുകയുമായിരുന്നു ചെയ്യുന്നതെന്ന് ചിലരൊക്കെ പ്രസ്താവിച്ചു കാണുന്നു. (അല്ലാഹുവിനറിയാം)

إِذۡ قَالَتِ ٱلۡمَلَٰٓئِكَةُ يَٰمَرۡيَمُ إِنَّ ٱللَّهَ يُبَشِّرُكِ بِكَلِمَةٖ مِّنۡهُ

﴾45﴿ **മലക്കുകൾ പറഞ്ഞ സന്ദർഭം (ഓർക്കുക):**

**'മർയമേ, നിശ്ചയമായും അല്ലാഹു, അവങ്കൽ നിന്നുള്ള ഒരു 'വാക്കി'**

ٱسْمُهُ ٱلْمَسِيحُ عِيسَى ٱبْنُ مَرْيَمَ وَجِيهًا فِى ٱلدُّنْيَا وَٱلْءَاخِرَةِ وَمِنَ ٱلْمُقَرَّبِينَ ﴿٤٥﴾

നെക്കുറിച്ച് നിനക്കു സുവിശേഷം അറിയിക്കുന്നു; -അവന്റെ പേര്, മര്‍യമിന്റെ മകന്‍ ഈസാ എന്ന 'മസീഹാ'കുന്നു-ഇഹത്തിലും, പരത്തിലും, പ്രമുഖനായും, സാമീപ്യം സിദ്ധിച്ചവരില്‍പെട്ടവനായുംകൊണ്ട്.

وَيُكَلِّمُ ٱلنَّاسَ فِى ٱلْمَهْدِ وَكَهْلًا وَمِنَ ٱلصَّٰلِحِينَ ﴿٤٦﴾

﴾46﴿ തൊട്ടിലിലായിരിക്കുകയും, മദ്ധ്യവയസ്കനായ നിലയിലും അവന്‍ മനുഷ്യരോട് സംസാരിക്കുകയും ചെയ്യും; സദ്‌വൃത്തരില്‍പെട്ടവനാകുന്നു (അവന്‍)

﴾45﴿ إِذْ قَالَتِ പറഞ്ഞ സന്ദര്‍ഭം الْمَلَائِكَةُ മലക്കുകള്‍ يَا مَرْيَمُ മര്‍യമേ إِنَّ اللهَ നിശ്ചയമായും അല്ലാഹു يُبَشِّرُكِ നിനക്ക് സന്തോഷവാര്‍ത്ത (സുവിശേഷം) അറിയിക്കുന്നു بِكَلِمَةٍ ഒരുവാക്ക്കൊണ്ട് مِنْهُ അവങ്കല്‍ നിന്നുള്ള اسْمُهُ അവന്റെ (അദ്ദേഹത്തിന്റെ) പേര് الْمَسِيحُ മസീഹ് എന്നാകുന്നു عِيسَى ഈസാ (എന്ന) ابْنُ مَرْيَمَ മര്‍യമിന്റെ മകന്‍ وَجِيهًا പ്രമുഖനായിക്കൊണ്ട് فِي الدُّنْيَا ഇഹത്തില്‍ وَالْآخِرَةِ പരത്തിലും وَمِنَ الْمُقَرَّبِينَ അടുപ്പിക്കപ്പെട്ട (സാമീപ്യം നല്‍കപ്പെട്ട-അടുപ്പം സിദ്ധിച്ച)വരില്‍പെട്ട(വനും) ﴾46﴿ وَيُكَلِّمُ അദ്ദേഹം (അവന്‍) സംസാരിക്കുകയും ചെയ്യും النَّاسَ മനുഷ്യരോട് فِي الْمَهْدِ തൊട്ടിലില്‍ വെച്ച് وَكَهْلًا മദ്ധ്യവയസ്കനായും, യുവാവായും وَمِنَ الصَّالِحِينَ സദ്‌വൃത്തരില്‍പെട്ട(വനും)

39-ാം വചനത്തിന്റെ വ്യാഖ്യാനത്തില്‍ ചൂണ്ടിക്കാട്ടിയപോലെ 'അല്ലാഹുവിങ്കല്‍ നിന്നുള്ളവാക്ക്(كلمة من الله)' കൊണ്ടുദ്ദേശ്യം ഈസാ നബി (അ)യാണെന്നു ഈ വചനത്തില്‍ നിന്നു മനസ്സിലാക്കാം. സാധാരണ പ്രകൃതി നിയമപ്രകാരം മാതാപിതാക്കളുടെ സമ്പര്‍ക്കത്തില്‍ നിന്നാണല്ലോ ശിശുക്കളുടെ ജനനമുണ്ടാകുന്നത്. യഹ്‌യാ(അ)ന്റെ ജനനത്തില്‍ മറ്റൊരു നിലക്കുള്ള അസാധാരണത്വം അടങ്ങിയിട്ടുണ്ടെങ്കിലും ഈ പ്രകൃതി നിയമമനുസരിച്ചു തന്നെയാണ് അദ്ദേഹത്തിന്റെയും ജനനമുണ്ടായത്. ഇതിനൊരു അപവാദമായിരുന്നു ഈസാ(അ) ന്റെ ജനനം. അദ്ദേഹം മാതാപിതാക്കളുടെ സമ്പര്‍ക്കത്തില്‍ നിന്നോ, സ്ത്രീ പുരുഷ ബീജസങ്കലനത്തില്‍ നിന്നോ ജനിച്ചതല്ല. അടുത്ത വചനത്തിലും 59-ാം വചനത്തിലും, സൂറത്തു മര്‍യം 35ലും പറയുന്നതുപോലെ, അദ്ദേഹം ഉണ്ടാവണമെന്ന് അല്ലാഹു കല്‍പിച്ചപ്പോള്‍ അദ്ദേഹം ഉണ്ടായി എന്നുമാത്രം. അതിനാല്‍ -അല്ലാഹുവിങ്കല്‍ നിന്നുള്ള ഒരു വാക്കുമൂലം ഉണ്ടായ ആളെന്ന നിലക്ക് - അദ്ദേഹത്തെപ്പറ്റി كلمة الله(അല്ലാഹുവിന്റെ വാക്ക്) എന്നും, كلمة من الله (അല്ലാഹുവിങ്കല്‍നിന്നുള്ള വാക്ക്) എന്നും പറയപ്പെടുന്നു. ചിലപ്പോള്‍ അല്ലാഹുവിന്റെ വക ആത്മാവ് എന്ന അര്‍ത്ഥത്തില്‍ روح الله എന്നും പറയപ്പെടുന്നു.

അദ്ദേഹത്തെപ്പറ്റി 'മസീഹ്(المسيح)' എന്നുപറയുവാനുള്ള കാരണം പലരും പലവിധത്തില്‍ വിവരിച്ചതു കാണാം. അവയില്‍ കൂടുതല്‍ ന്യായയുക്തമായി കാണുന്ന അഭിപ്രായം ഇതാണ്: 'മശീഹ' അല്ലെങ്കില്‍ 'മിശിഹാ' എന്ന ഹിബ്രു വാക്കിന്റെ അറബിശൈലി അനുസരിച്ചുള്ള ഉച്ചാരണമാണ് 'മസീഹ്'. ആ വാക്കിന്റെ സാക്ഷാല്‍

അർത്ഥം അഭിഷേകം ചെയ്യപ്പെട്ടവൻ– അഥവാ അഭിഷിക്തൻ– എന്നാകുന്നു. ഇതേ അർത്ഥത്തിലുള്ള ഒരു യവന (ഗ്രീക്ക്) പദമത്രെ 'ക്രിസ്തു' എന്ന വാക്കും. ചിലർ പറഞ്ഞു കാണുന്നതുപോലെ, ഒരു അറബി വാക്കുതന്നെയാണ് 'മസീഹ്' എന്നു വെച്ചാലും അതേ അർത്ഥത്തിൽ തന്നെയാണ് അപ്പോഴും അതു കലാശിക്കുന്നത്. കാരണം 'തടവുക' എന്നർത്ഥമായ مسح (മസ്ഹ്) ൽ നിന്നുള്ളതായിരിക്കും ആ വാക്ക്. ഒരാളെ രാജാവായോ, പുരോഹിതനായോ വാഴിക്കുമ്പോൾ, അദ്ദേഹത്തിന്റെ തലയിൽ ഒരു പ്രത്യേകതരം തൈലം ഒഴിച്ച് തൊട്ടുതടവിക്കൊണ്ടുള്ള ഒരു അഭിഷേക കർമം അക്കാലത്ത് വേദക്കാരിൽ നടപ്പുണ്ടായിരുന്നു.

ഈസാ (അ) നെപ്പറ്റി ക്വുർആനിൽ ഉപയോഗിച്ച ഈ മൂന്നു വാക്കുകളെയും കുറെ വലിച്ചുനീട്ടി ദുർവ്യാഖ്യാനം ചെയ്തുകൊണ്ട് ഈസാ നബി (അ) ക്ക് ക്രിസ്ത്യാനികൾ കൽപിക്കുന്ന ദിവ്യത്വത്തെ ക്വുർആനും അനുകൂലിക്കുന്നുവെന്ന് വരുത്തുവാൻ ഇപ്പോൾ ചില പാതിരിമാർ ഒരു പാഴ്ശ്രമം നടത്താറുണ്ട്. മുസ്‌ലിം പൊതുജനങ്ങളെ കബളിപ്പിക്കാൻ വേണ്ടി അടുത്തകാലത്ത് ആസൂത്രണം ചെയ്യപ്പെട്ട ക്രിസ്തീയ കുതന്ത്രങ്ങളിൽ ഒന്നുമാത്രമാണതും. പ്രാഥമിക ബുദ്ധിയെങ്കിലുമുള്ള ഒരു സത്യവിശ്വാസിയെ സംബന്ധിച്ചേടത്തോളം ക്രിസ്തുമതത്തിന്റെ കൊള്ളരുതായ്മക്കു തെളിവു വർദ്ധിപ്പിക്കുവാനേ ആ കുതന്ത്രം ഉപയോഗപ്പെടുകയുള്ളൂ.

ഈസാ(അ) നെക്കുറിച്ച് മലക്കുകൾ മർയം ബീവി (അ)ക്കു സുവിശേഷം അറിയിച്ചപ്പോൾ, ആദ്യം അദ്ദേഹത്തിന്റെ ഒരു പ്രത്യേകതയെ കുറിക്കുന്ന വിശേഷണനാമമായി كلمة من الله (അല്ലാഹുവിങ്കൽ നിന്നുള്ള വാക്ക്) എന്നുപറഞ്ഞു. അനന്തരം അദ്ദേഹത്തിന്റെ പേര് വ്യക്തമാക്കിയപ്പോൾ അദ്ദേഹത്തിന്റെ ഒരു സ്ഥാനപദവിയെ ക്കുറിക്കുന്ന المسيح (അഭിഷിക്തൻ) എന്നും വിശേഷിപ്പിച്ചു. പിന്നീടാണ് സാക്ഷാൽ പേരായ عيسى (ഈസാ) എന്നു പറഞ്ഞത്. പേരുകൊണ്ടും മതിയാക്കാതെ إبن مريم (മർയമിന്റെ മകൻ) എന്നുകൂടി വിശേഷിപ്പിച്ചിരിക്കുന്നു. ഈസാ (അ)യെകുറിച്ചു പറയുമ്പോൾ, പലപ്പോഴും ക്വുർആനിൽ മർയമിന്റെമകൻ എന്ന ഈ വിശേഷണത്തോടു കൂടിയാണ് പ്രസ്താവിക്കപ്പെടാറുള്ളത്. പിതാവില്ലാതെ– മാതാവിൽനിന്ന് മാത്രം– ജനിച്ച ആളാണദ്ദേഹമെന്നുള്ളതിന് പുറമെ, ഈ പ്രയോഗത്തിൽ വേറെയും സൂചന അടങ്ങിയിരിക്കുന്നു. അഥവാ, ദൈവപുത്രൻ എന്നുള്ള ക്രിസ്ത്യാനികളുടെ വാദത്തിന്റെയും, യോസേഫിന്റെ പുത്രനെന്നും(*) വ്യഭിചാര പുത്രനെന്നുമുള്ള യഹൂദികളുടെ വാദത്തിന്റെയും ഖണ്ഡനം കൂടി അതുൾക്കൊള്ളുന്നു. ആദ്ദേഹം ഇഹത്തിലും പരത്തിലും പ്രമുഖനാണെന്നും, അല്ലാഹുവിങ്കൽ സാമീപ്യം സിദ്ധിച്ച ആളാണെന്നും, സദ്‌വൃത്തരിൽ പെട്ടവനാണെന്നും പറഞ്ഞതിന്റെ സാരം വ്യക്തമാണല്ലോ. തൊട്ടിലിൽവെച്ചും മധ്യവയസ്കനായിരിക്കുമ്പോഴും ജനങ്ങളോട് സംസാരിക്കുമെന്നതിന്റെ താല്പര്യം ഒരു ദൃഷ്ടാന്തമെന്ന നിലക്ക് ശൈശവത്തിലും, പ്രവാചകനും ദൈവദൂതനുമെന്ന നിലക്ക് വലുപ്പത്തിലും സംസാരിക്കുമെന്ന് പറഞ്ഞതിന്റെ. താല്പര്യം ഒരു ദൃഷ്ടാന്തമെന്ന നിലക്ക് ശൈശവത്തിലും, പ്രവാചനകനും ദൈവ ദൂതനുമെന്ന നിലക്ക വലുപ്പത്തിലും സംസാരിക്കുമെന്നായിരിക്കും. പ്രസവം കഴിഞ്ഞശേഷം കുട്ടിയുമായി മർയം(അ) ജനമദ്ധ്യേ വന്നപ്പോൾ, ജനങ്ങൾ അവരുടെ

***(*) കന്യകയായ മർയമിനെ ദാവീദു വംശജനായ യോസേഫ് വിവാഹം ചെയ്‌വാൻ നിശ്ചയിച്ചിരുന്നു. മർയം പരിശുദ്ധാത്മാവിനാൽ ഗർഭം ധരിച്ചപ്പോൾ അദ്ദേഹം വിവാഹം കഴിപ്പാൻ മടിച്ചു. പിന്നീട് മർയമിന്റെ പരിശുദ്ധത മനസ്സിലായപ്പോൾ വിവാഹം ചെയ്തു, മാതാവിനെയും കുട്ടിയെയും കൂട്ടികൊണ്ട് പിതൃസംരക്ഷണങ്ങൾ നൽകിക്കൊണ്ടിരിക്കുകയും ചെയ്തു എന്നൊക്കെയാണ് ക്രിസ്ത്യാനികളും ബൈബ്ളും (മത്തായി അ:1,2) പറയുന്നത്. ഈസാ (അ)നെക്കുറിച്ച് അപവാദങ്ങൾ പരത്തുവാൻ ജൂതന്മാർക്ക് ഇത് വളരെ സഹായമായിത്തീർന്നിട്ടുണ്ട്.***

നേരെ ആക്ഷേപങ്ങൾ പുറപ്പെടുവിച്ചുവെന്നും, അപ്പോൾ അല്ലാഹുവിന്റെ കൽപന പ്രകാരം കുട്ടിയുടെ നേരെ അവർ ചൂണ്ടിക്കാട്ടിയെന്നും, ഞാൻ അല്ലാഹുവിന്റെ അടിയാനും പ്രവാചകനുമാണെന്നും മറ്റും അദ്ദേഹം അപ്പോൾ പറയുകയുണ്ടായെന്നും സൂറത്തു മർയമിൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. (മർയം 27-33)

قَالَتْ رَبِّ أَنَّىٰ يَكُونُ لِى وَلَدٌ وَلَمْ يَمْسَسْنِى بَشَرٌ ۖ

**﴾47﴿ അവൾ (മർയം) പറഞ്ഞു: 'എന്റെ റബ്ബേ, എനിക്കെങ്ങനെ കുട്ടിയുണ്ടാകും? എന്നെ ഒരു മനുഷ്യനും സ്പർശിച്ചിട്ടില്ലല്ലോ!'**

قَالَ كَذَٰلِكِ ٱللَّهُ يَخْلُقُ مَا يَشَآءُ ۚ

**അവൻപറഞ്ഞു: അങ്ങിനെത്തന്നെയാണ് (കാര്യം); അല്ലാഹു അവൻ ഉദ്ദേശിക്കുന്നത് സൃഷ്ടിക്കുന്നു.**

إِذَا قَضَىٰٓ أَمْرًا فَإِنَّمَا يَقُولُ لَهُۥ كُن فَيَكُونُ ﴿٤٧﴾

**(അതെ) അവൻ ഒരു കാര്യം തീരുമാനം ചെയ്താൽ, അതിനോട് 'ഉണ്ടാകുക' എന്നു മാത്രം പറയുന്നു; അപ്പോൾ അതുണ്ടാകുന്നു.'**

---

﴾47﴿ قَالَتْ അവൾ പറഞ്ഞു رَبِّ എന്റെ രക്ഷിതാവേ أَنَّىٰ يَكُونُ എങ്ങിനെയുണ്ടാകും لِي എനിക്ക് وَلَدٌ ഒരുകുട്ടി وَلَمْ يَمْسَسْنِي എന്നെ തൊട്ടിട്ടുമില്ല بَشَرٌ ഒരു മനുഷ്യൻ قَالَ അവൻ പറഞ്ഞു كَذَٰلِكِ അപ്രകാരമാണ് ٱللَّهُ يَخْلُقُ അല്ലാഹു സൃഷ്ടിക്കുന്നു مَا يَشَاءُ അവൻ ഉദ്ദേശിക്കുന്നത് إِذَا قَضَىٰ അവൻ തീരുമാനിച്ചാൽ أَمْرًا ഒരു കാര്യം فَإِنَّمَا يَقُولُ എന്നാലവൻ പറയുകമാത്രം ചെയ്യും لَهُ അതിനോട്, അതിനെക്കുറിച്ച് كُنْ ഉണ്ടാകുക എന്ന് فَيَكُونُ അപ്പോഴത് ഉണ്ടാകും

---

അല്ലാഹുവിന് അവൻ ഉദ്ദേശിക്കുന്ന ഏതൊരു കാര്യവും നടപ്പിൽ വരുത്തുവാൻ കഴിയുമെന്ന് സകരിയ്യാ(അ) നെപ്പോലെത്തന്നെ, മർയം ബീവി (അ) ക്കും അറിയാം. പക്ഷേ ,നിയമാനുസൃതമായ രീതിയിലോ അല്ലാതെയോ പുരുഷ സമ്പർക്കമുണ്ടായിട്ടില്ലാത്ത ഒരു സ്ത്രീക്കു കുട്ടി ജനിച്ച ഒരു സംഭവം ഇതിന് മുമ്പുണ്ടായിട്ടില്ല. ആ സ്ഥിതിക്കു അവർക്കതിൽ അത്ഭുതം തോന്നുകയും, അതെങ്ങിനെയാണെന്നറിയുവാൻ ആഗ്രഹമുണ്ടാകുകയും ചെയ്യുക സ്വാഭാവികമാണല്ലോ. ചോദ്യത്തിനു ലഭിച്ച മറുപടിയാകട്ടെ, മർയമിനു മാത്രം ബാധകമായ മറുപടിയായിരുന്നില്ല. കാര്യകാരണ ബന്ധങ്ങൾക്കപ്പുറമുള്ള എല്ലാ അത്ഭുത സംഭവങ്ങളിലും മനുഷ്യൻ മനസ്സിരുത്തേണ്ടുന്ന ഒരു മറുപടിയായിരുന്നു അത്. അതെ, 'കാര്യം അങ്ങനെയൊക്കെത്തന്നെ. അല്ലാഹു എന്തു ഉദ്ദേശിക്കുന്നുവോ അതവൻ സൃഷ്ടിക്കുന്നു. ഏതൊരു കാര്യവും- അതു പ്രകൃതി സാധാരണമാവട്ടെ, അല്ലാത്തതാവട്ടെ-ഉണ്ടാവണമമെന്നു അവൻ തീരുമാനിച്ചു കഴിഞ്ഞാൽ അതു ഉണ്ടാകണമെന്നു അതിനോട് കൽപിക്കുകയേ വേണ്ടൂ. അതുണ്ടായിക്കൊള്ളും.' ഇതായിരുന്നു മറുപടി.

പ്രകൃതി നിയമങ്ങളെന്നു നാം ധരിച്ചുവരുന്നതും നമുക്ക് സുപരിചിതവുമായ കാര്യകാരണ വ്യവസ്ഥകൾക്കുനിരക്കാത്ത സംഭവങ്ങളൊന്നും സംഭവിക്കുകയി ല്ലെന്നൊരു ധാരണ മനസ്സിൽ സ്ഥലം പിടിച്ചു കഴിഞ്ഞ ചിലർക്ക് ഈസാ (അ) ന്റെ ജനനം

പിതാവില്ലാതെയായിരുന്നുവെന്ന് സമ്മതിക്കുവാൻ കുറെ മനഃപ്രയാസം അനുഭവപ്പെടുന്നതായി കാണുന്നു. മുസ്‌ലിം സമുദായത്തിൽപെട്ടവരാകകൊണ്ട് ക്വുർആന്റെ പ്രസ്താവനകളെ പരസ്യമായി നിഷേധിക്കുവാൻ അവർക്ക് ധൈര്യക്ഷയവും! അത്കൊണ്ട് പ്രസ്തുത യുക്തിവാദത്തിനു രണ്ടു സമർത്ഥന മാർഗങ്ങളാണവർ സ്വീകരിക്കാറുള്ളത്.

(1) യോസേഫ് എന്നുപേരായ ഒരാൾ വിവാഹം കഴിപ്പാൻ നിശ്ചയിച്ചിരുന്ന കാലത്താണ് മർയം (അ) ഗർഭിണിയായതെന്ന ബൈബ്ളിലെ പ്രസ്താവന അൽപം വലിച്ചു നീട്ടിക്കൊണ്ടുള്ള ഒരു വ്യാഖ്യാനം.

(2) ഈസാ (അ) പിതാവില്ലാതെ ജനിച്ച ആളാണെന്ന് ക്വുർആൻ ഖണ്ഡിതമായ ഭാഷയിൽ പ്രസ്താവിച്ചില്ലെന്ന് തട്ടിമൂളിക്കൽ, വാസ്തവത്തിൽ, ക്വുർആനിൽ വിശ്വസിക്കുകയും , മുസ്‌ലിമെന്നു വാദിക്കുകയും ചെയ്യുന്ന ഒരൊറ്റ വ്യക്തിക്കും ഈ പുതിയ വാദം സ്വീകരിക്കുക സാധ്യമല്ല. അത്രയുമല്ല, അത് ശരിയായേക്കുമോ എന്ന ഒരു നേരിയ സംശയം പോലും തോന്നുവാനവകാശമില്ല. 'ഈസാക്ക് പിതാവില്ല' എന്നൊരു വാക്ക് ക്വുർആനിൽ പറഞ്ഞിട്ടില്ലെന്നത് ശരിതന്നെ. അതേസമയത്ത് പിതാവില്ലാതെ ജനിച്ച ആളാണദ്ദേഹമെന്ന് പ്രാഥമിക മനുഷ്യബുദ്ധിയെങ്കിലുമുള്ളവർക്കെല്ലാം മനസ്സിലാകുമാറുള്ള വാക്കുകളും, പ്രസ്താവനകളും ക്വുർആനിൽ നിരവധിയുണ്ടുതാനും. ഈസാ (അ)ക്കു പിതാവുണ്ടായിരുന്നുവെന്നോ, പിതാവിൽ നിന്നും മാതാവിൽ നിന്നുമായി അദ്ദേഹം ജനിച്ചുവെന്നോ സൂചിപ്പിക്കുന്ന– അല്ലെങ്കിൽ വ്യാഖ്യാനിക്കാവുന്ന– ഒരൊറ്റവാക്കെങ്കിലും ക്വുർആനിൽ തൊട്ടുകാണിക്കുവാൻ അവരെ നാം ധൈര്യസമേതം വെല്ലുവിളിക്കുന്നു. (قل فلاله الحجة البالغه)

സക്കരിയ്യാ നബി(അ)യുടെയും, മർയം (അ)ന്റെയും കഥകളിൽ, അവർക്കു സന്താനമുണ്ടാകുവാൻ പോകുന്ന സന്തോഷവാർത്ത അറിയിച്ചതു മലക്കുകളാണ്. അതിനെതുടർന്ന് അവർ രണ്ടുപേരും ആശ്ചര്യം പ്രകടിപ്പിക്കുന്നതും കൂടുതൽ വിവരങ്ങൾ അന്വേഷിക്കുന്നതും 'റബ്ബേ(رب) എന്നു വിളിച്ചുകൊണ്ടും അല്ലാഹുവിനെ അഭിമുഖീകരിച്ചുകൊണ്ടുമായിരുന്നു. അഥവാ മലക്കുകളെ അഭിമുഖീകരിച്ചു കൊണ്ടായിരുന്നില്ല. ഈ സംഭവങ്ങളെപ്പറ്റിയും സൂറത്തു മർയമിലെ പ്രസ്താവനകൾ പരിശോധിക്കുമ്പോൾ, സക്കരിയ്യാനബി (അ)ക്കു സുവിശേഷം അറിയിച്ചതു അല്ലാഹുവാണെന്നും, തനിക്കെങ്ങിനെ കുട്ടിയുണ്ടാകുമെന്ന് മർയം (അ) ചോദിച്ചത് മലക്കിനോടായിരുന്നുവെന്നും കാണാവുന്നതാണ്. (മർയം: 7, 20,21) അല്ലാഹുവിൽ നിന്നുള്ള ദൗത്യം അപ്പടി എത്തിക്കുക മാത്രമാണ് മലക്കുകൾ ചെയ്യുന്നത്. അപ്പോൾ ആ ദൗത്യനിർവ്വഹണവേളയിൽ അവർ പറയുന്നതും, അവരോടു പറയപ്പെടുന്നതുമെല്ലാം വാസ്തവത്തിൽ അല്ലാഹു പറയുന്നതും അല്ലാഹുവിനോട് പറയപ്പെടുന്നതുമായിരിക്കും. ഇതാണ് ഈ വ്യത്യസ്തമായ പ്രസ്താവനകളിൽ അടങ്ങിയിരിക്കുന്ന രഹസ്യം. സകരിയ്യാ നബി(അ) യുടെ ചോദ്യത്തിനു നൽകിയ മറുപടിയിൽ **والله يفعل ما يشاء**(അല്ലാഹു അവൻ ഉദ്ദേശിക്കുന്നതു ചെയ്യും) എന്നും, മർയം (അ) ന്റെ ചോദ്യത്തിനു നൽകിയ മറുപടിയിൽ **الله يخلق ما يشاء** (അല്ലാഹു അവൻ ഉദ്ദേശിക്കുന്നത് സൃഷ്ടിക്കും) എന്നും പറഞ്ഞിട്ടുള്ളത് ശ്രദ്ധേയമാകുന്നു. സക്കരിയ്യാ നബിക്കു(അ) കുട്ടി ജനിച്ചതിലുള്ള അസാധാരണത്വം, അദ്ദേഹത്തിന്റെ വാർദ്ധക്യത്തിലും ഭാര്യ പ്രസവിക്കാത്ത വന്ധ്യയായിരുന്നതിലുമായി രുന്നു. മർയം (അ) നു കുട്ടി ജനിച്ചതിലുള്ള അസാധാരണത്വമാകട്ടെ, അതിലും ഉപരിയാണ്. പുരുഷന്റെ നാമമാത്ര സ്പർശനം പോലും ഉണ്ടായിട്ടില്ലാത്ത ഒരു സ്ത്രീയിൽ നിന്നാണ് ആ കുട്ടിയുടെ ജനനം. പക്ഷേ, ഈ കാരണത്താൽ ആ കുട്ടി ദൈവമോ, ദൈവപുത്രനോ, ദൈവാംശമോ ഒന്നും തന്നെ ആകുന്നില്ലെന്നും, ആ കുട്ടിയും മറ്റു കുട്ടികളെപോലെ അല്ലാഹുവിന്റെ സൃഷ്ടികളിൽപെട്ട ഒരു സൃഷ്ടി മാത്രമാണെന്നും, അല്ലാഹു എന്തു ഉദ്ദേശിക്കുന്നതായാലും അത് അവന് ചെയ്‌വാൻ ഒരു പ്രയാസവുമില്ലെന്നുമുള്ള സൂചനകൾ

രണ്ടാമത്തെ മറുപടിയിൽ അടങ്ങിയിരിക്കുന്നതായി കാണാം.

യഹ്‌യാ (അ) ന്റെ ജനനത്തെ കുറിച്ച് സക്കരിയ്യാ (അ) ക്കും, ഈസാ (അ) യുടെ ജനനത്തെക്കുറിച്ച് മർയം (അ)നും നൽകപ്പെട്ട സന്തോഷവാർത്തകളെ സംബന്ധിച്ച് ലൂക്കോസ് 1-ാംഅദ്ധ്യായത്തിൽ ബൈബ്ൾ ഉദ്ധരിച്ചിരിക്കുന്നു. യഹ്‌യാ (അ) നെ സംബന്ധിച്ചഭാഗം സൂറത്തു മർയമിന്റെ വ്യാഖ്യാനത്തിൽ യഥാസ്ഥാനത്ത് നാം ഉദ്ധരിച്ചിട്ടുണ്ട്. ഈസാ (അ) നെ സംബന്ധിച്ച അതിലെ പ്രസ്താവന ഇപ്രകാരമാകുന്നു: 'ആ നാളുകൾ (സെഖര്യാവു മൗനമായിരുന്ന നാളുകൾ) കഴിഞ്ഞിട്ടു ഭാര്യ എലിശബെത്ത് ഗർഭം ധരിച്ചു... ആറാം മാസത്തിൽ ദൈവം ഗബ്രിയേൽ ദൂതനെ നസ്റേത്ത് എന്ന ഗലീലയിൽ യോസേഫ് എന്നൊരു പുരുഷന് വിവാഹം നിശ്ചയിച്ചിരുന്ന കന്യാമറിയയുടെ അടുക്കൽ അയച്ചു. ദൂതൻ പറഞ്ഞു: വന്ദനം. കർത്താവു നിന്നോടു കൂടെയുണ്ട്. അവൾ ഭ്രമിച്ചു. ദൂതൻ: മറിയയേ ഭയപ്പെടേണ്ട. നിനക്ക് ദൈവകൃപ ലഭിച്ചു. നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും. അവന് യേശു (*) എന്ന് പേർ വിളിക്കണം. 'അത്യുന്നതന്റെ പുത്രൻ' എന്നു വിളിക്കപ്പെടും, കർത്താവായ ദൈവം അവന്റെ [യേശുവിന്റെ] പിതാവായ ദാവീദിന്റെ സിംഹാസനം അവനു കൊടുക്കും. യാക്കോബ് ഗൃഹത്തിന് എന്നും രാജാവാകും എന്നും പറഞ്ഞു. മറിയ ഞാൻ പുരുഷനെ അറിയായ്കയാൽ ഇത് എങ്ങിനെ സംഭവിക്കും? ദൂതൻ: പരിശുദ്ധാത്മാവ് നിന്റെ മേൽ വരും. അത്യുന്നതന്റെ ശക്തി നിന്റെ മേൽ നിഴലിടും. ആകയാൽ, ഉത്ഭവിക്കുന്ന വിശുദ്ധ പ്രജ 'ദൈവപുത്രൻ' എന്നു വിളിക്കപ്പെടും. നിന്റെ ചാർച്ചക്കാരി എലിശബെത്തും വാർദ്ധക്യത്തിൽ ഗർഭം ധരിച്ചിരിക്കുന്നു. മച്ചി എന്നു പറഞ്ഞുവന്നവൾക്ക് ഇത് ആറാം മാസം. ദൈവത്തിനു ഒരു കാര്യവും അസാധ്യമല്ലല്ലോ... (ലൂക്കോസ് 1:26-38)

മർയം (അ) ന് ലഭിച്ച ഈ സുവിശേഷ വാർത്തയെപ്പറ്റി ബൈബ്ളിൽ ലൂക്കോസ് മാത്രമേ ഉദ്ധരിച്ചു കാണുന്നുള്ളൂ. ലൂക്കോസിന്റെ ഈ പ്രസ്താവനയിൽ കുറെയെല്ലാം ക്വുർആന്റെ പ്രസ്താവനയുമായി യോജിക്കുന്നുവെങ്കിലും 'അത്യുന്നതന്റെ പുത്രൻ' 'ദൈവത്തിന്റെ പുത്രൻ' എന്നിങ്ങനെയുള്ള സത്യവിരുദ്ധമായ ചിലതും അതിൽ അടങ്ങിയിട്ടുണ്ടെന്നുള്ളതിൽ സംശയമില്ല. ഇത് ആ ഗ്രന്ഥകർത്താവിന്റെയോ മറ്റോ വക കൂട്ടിച്ചേർക്കപ്പെട്ടതായിരിക്കുവാനെതരമുള്ളൂ. മറ്റു സുവിശേഷങ്ങളുടെ കർത്താക്കളാരും ഈ വാക്കുകൾ യേശുവിനെക്കുറിച്ച് ഉപയോഗിച്ചിട്ടില്ല. അതുപോലെത്തന്നെ 'ദാവീദിന്റെ സിംഹാസനം അവനു കൊടുക്കു'മെന്നും, അവൻ 'എന്നും രാജാവാകുമെന്നു' പറഞ്ഞതും ശരിയല്ല. യേശു ഒരു രാജാവായിരുന്നില്ലെന്നും, ദാവീദിന്റെ (ദാവൂദ്(അ)ന്റെ) സിംഹാസനം അദ്ദേഹത്തിന് സിദ്ധിച്ചിട്ടില്ലെന്നും പറയേണ്ടതില്ല. ലൂക്കോസാണെങ്കിൽ, യേശുവിന്റെ ശിഷ്യനോ, ശിഷ്യൻമാരുടെ ശിഷ്യനോ അല്ല. പിൽക്കാലത്തു ക്രിസ്തുമതം സ്വീകരിച്ച ഒരാൾ മാത്രമാകുന്നു. അപ്പോൾ പിൽക്കാലത്തു പുതുതായി രൂപം കൊണ്ട ക്രിസ്തീയ വിശ്വാസ സിദ്ധാന്തമനുസരിച്ച് ലൂക്കോസ് തന്റെ സ്വന്തം വകയായി യേശുവിന് നൽകിയ സ്ഥാന പദവികളാണവയെന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. ലൂക്കോസിന്റെ സുവിശേഷ പുസ്തകത്തിന്റെ ആരംഭം തന്നെ ഇങ്ങനെയാണ്: 'നമ്മുടെ ഇടയിൽ പൂർണമായി പ്രമാണിച്ചു വരുന്ന കാര്യങ്ങളുടെ ചരിത്രം ചമെപ്പാൻ പലരും തുനിഞ്ഞിരിക്കകൊണ്ട് അതു ക്രമമായി എഴുതുന്നത് നന്നെന്ന് എനിക്കും തോന്നിയിരിക്കുന്നു.' ഈ മുഖവുര പ്രസ്തുത അനുമാനത്തിന് ശക്തി കൂട്ടുകയും ചെയ്യുന്നു.

ഇടക്കുവെച്ച് മർയം (അ) ന്റെ ചോദ്യവും, അതിന്റെ ഉത്തരവും ഉദ്ധരിച്ച ശേഷം, മലക്കുകളുടെ സുവിശേഷ വാർത്തയുടെ ബാക്കി ഭാഗം അല്ലാഹു ഇങ്ങിനെ തുടരുന്നു:-

***(*) ഹിബ്രു ഭാഷയിലെ 'യോശുവാ' (يسوع) എന്ന വാക്കും, യവന ഭാഷയിലെ 'യേശു' എന്ന വാക്കും ഏതാണ്ട് ഒരേ അർത്ഥത്തിൽ തന്നെയുള്ളതാകുന്നു.***

وَيُعَلِّمُهُ ٱلْكِتَٰبَ وَٱلْحِكْمَةَ وَٱلتَّوْرَىٰةَ وَٱلْإِنجِيلَ ﴿٤٨﴾

《48》 'അവൻ [അല്ലാഹു] അവനു [ഈസാക്കു] ഗ്രന്ഥവും, വിജ്ഞാനവും, തൗറാത്തും, ഇൻജീലും പഠിപ്പിക്കുകയും ചെയ്യും;-

وَرَسُولًا إِلَىٰ بَنِىٓ إِسْرَٰٓءِيلَ أَنِّى قَدْ جِئْتُكُم بِـَٔايَةٍ مِّن رَّبِّكُمْ ۖ أَنِّىٓ أَخْلُقُ لَكُم مِّنَ ٱلطِّينِ كَهَيْـَٔةِ ٱلطَّيْرِ فَأَنفُخُ فِيهِ فَيَكُونُ طَيْرًۢا بِإِذْنِ ٱللَّهِ ۖ وَأُبْرِئُ ٱلْأَكْمَهَ وَٱلْأَبْرَصَ وَأُحْىِ ٱلْمَوْتَىٰ بِإِذْنِ ٱللَّهِ ۖ وَأُنَبِّئُكُم بِمَا تَأْكُلُونَ وَمَا تَدَّخِرُونَ فِى بُيُوتِكُمْ ۚ إِنَّ فِى ذَٰلِكَ لَـَٔايَةً لَّكُمْ إِن كُنتُم مُّؤْمِنِينَ ﴿٤٩﴾

《49》 'ഇസ്റാഈൽ സന്തതികളിലേക്ക് റസൂലായും (അവനെ അയക്കും): നിങ്ങളുടെ റബ്ബിങ്കൽ നിന്നു ഒരു ദൃഷ്ടാന്തവും കൊണ്ടു ഞാൻ നിങ്ങളിൽ വന്നിരിക്കുന്നുവെന്നു (ള്ള ദൗത്യവുമായി); അതായത്, പക്ഷിയുടെ ആകൃതി പോലെ കളിമണ്ണിനാൽ ഞാൻ നിങ്ങൾക്ക് (രൂപം) സൃഷ്ടിച്ചുണ്ടാക്കിത്തരും; എന്നിട്ട് ഞാനതിൽ ഊതും, അപ്പോൾ അല്ലാഹുവിന്റെ അനുവാദം കൊണ്ട് അത് പക്ഷിയായിത്തീരും. അല്ലാഹുവിന്റെ അനുവാദം കൊണ്ട് ജാത്യാന്ധനെയും, വെള്ളപ്പാണ്ഡുകാരനെയും ഞാൻ സുഖപ്പെടുത്തുകയും, മരണപ്പെട്ടവരെ ജീവിപ്പിക്കുകയും ചെയ്യും. നിങ്ങൾ തിന്നുന്നതിനെയും, നിങ്ങ ളുടെ വീടുകളിൽ നിങ്ങൾ സൂക്ഷിച്ചു വെക്കുന്നതിനെയും കുറിച്ച് ഞാൻ നിങ്ങൾക്ക് വൃത്താന്തമറിയിക്കുകയും ചെയ്യും. നിശ്ചയമായും, അതിൽ നിങ്ങൾക്ക് ഒരു (വമ്പിച്ച) ദൃഷ്ടാന്തമുണ്ട്. നിങ്ങൾ വിശ്വസിക്കുന്നവരാണെങ്കിൽ.

وَمُصَدِّقًا لِّمَا بَيْنَ يَدَىَّ مِنَ ٱلتَّوْرَىٰةِ وَلِأُحِلَّ لَكُم بَعْضَ ٱلَّذِى حُرِّمَ عَلَيْكُمْ ۚ وَجِئْتُكُم بِـَٔايَةٍ مِّن رَّبِّكُمْ فَٱتَّقُوا۟ ٱللَّهَ وَأَطِيعُونِ ﴿٥٠﴾

《50》 തൗറാത്താകുന്ന എന്റെ മുമ്പിലുള്ളതിനെ സത്യപ്പെടുത്തുന്നവനായും, നിങ്ങളുടെ മേൽ നിഷിദ്ധമാക്കപ്പെട്ടിട്ടുള്ളതിൽ ചിലത് നിങ്ങൾക്ക് അനുവദനീയമാക്കിത്തരുവാൻ വേണ്ടിയും (ഞാൻ വന്നിരിക്കുന്നു). നിങ്ങളുടെ റബ്ബിങ്കൽ നിന്ന് നിങ്ങൾക്ക് ഞാൻ ദൃഷ്ടാന്തവും കൊണ്ടു വന്നിരിക്കുന്നു. ആകയാൽ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ

﴾48﴿ وَيُعَلِّمُهُ അവൻ അവനു പഠിപ്പിക്കുകയും ചെയ്യും الْكِتَابَ ഗ്രന്ഥം وَالْحِكْمَةَ വിജ്ഞാനവും وَالتَّوْرَاةَ തൗറാത്തും وَالْإِنْجِيلَ ഇൻജീലും ﴾49﴿ وَرَسُولًا ദൂതനായും إِلَىٰ بَنِي إِسْرَائِيلَ ഇസ്‌റാഈൽ സന്തതികളിലേക്ക് أَنِّي قَدْ جِئْتُكُمْ ഞാൻ നിങ്ങൾക്ക് വന്നിട്ടുണ്ട് എന്ന് بِآيَةٍ ദൃഷ്ടാന്തവും കൊണ്ട് مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് أَنِّي أَخْلُقُ ഞാൻ സൃഷ്ടിച്ച് (രൂപപ്പെടുത്തി) ഉണ്ടാക്കുമെന്ന് لَكُمْ നിങ്ങൾക്ക് مِنَ الطِّينِ കളിമണ്ണിനാൽ كَهَيْئَةِ ആകൃതി (രൂപം —മാതിരി) പോലെ الطَّيْرِ പക്ഷി (പറവ)യുടെ فَأَنْفُخُ എന്നിട്ട് ഞാൻ ഊതും فِيهِ അതിൽ فَيَكُونُ അപ്പോൾ അതായിത്തീരും طَيْرًا പക്ഷി بِإِذْنِ اللَّهِ അല്ലാഹുവിന്റെ അനുമതി (ഉത്തരവ്-അനുവാദം) കൊണ്ട് وَأُبْرِئُ ഞാൻ ഒഴിവാക്കുക (സുഖപ്പെടുത്തുക)യും ചെയ്യും الْأَكْمَهَ ജാത്യാന്ധനെ(പിറവിയിലേ അന്ധനായവനെ) وَالْأَبْرَصَ വെള്ളപ്പാണ്ഡുകാരനെയും وَأُحْيِي ഞാൻ ജീവിപ്പിക്കുകയും ചെയ്യും الْمَوْتَىٰ മരണപ്പെട്ടവരെ بِإِذْنِ اللَّهِ അല്ലാഹുവിന്റെ അനുവാദംകൊണ്ട്, ഉത്തരവു പ്രകാരം وَأُنَبِّئُكُمْ ഞാൻ നിങ്ങൾക്ക് വൃത്താന്തമറിയിക്കുകയും ചെയ്യും بِمَا تَأْكُلُونَ നിങ്ങൾ തിന്നുന്നതിനെപ്പറ്റി وَمَا تَدَّخِرُونَ നിങ്ങൾ സൂക്ഷിച്ചുവെക്കുന്നതിനെപ്പറ്റിയും فِي بُيُوتِكُمْ നിങ്ങളുടെ വീടുകളിൽ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً لَكُمْ നിങ്ങൾക്കു ഒരു ദൃഷ്ടാന്തം إِنْ كُنْتُمْ നിങ്ങളാണെങ്കിൽ مُؤْمِنِينَ വിശ്വാസികൾ ﴾50﴿ وَمُصَدِّقًا സത്യപ്പെടുത്തുന്നവനായും لِمَا بَيْنَ يَدَيَّ എന്റെ മുമ്പിലുള്ളതിനെ مِنَ التَّوْرَاةِ തൗറാത്താകുന്ന, തൗറാത്തിൽനിന്ന് وَلِأُحِلَّ لَكُمْ നിങ്ങൾക്ക് ഞാൻ അനുവദനീയമാക്കുവാനും بَعْضَ الَّذِي യാതൊന്നിൽ ചിലത് حُرِّمَ عَلَيْكُمْ നിങ്ങളുടെ മേൽ നിഷിദ്ധമാക്കപ്പെട്ട وَجِئْتُكُمْ ഞാൻ നിങ്ങൾക്ക് വരുകയും ചെയ്തിരിക്കുന്നു بِآيَةٍ ദൃഷ്ടാന്തവുമായി مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് فَاتَّقُوا അതിനാൽ നിങ്ങൾ സൂക്ഷിക്കുവിൻ اللَّهَ അല്ലാഹുവിനെ وَأَطِيعُونِ എന്നെ അനുസരിക്കുകയും ചെയ്യുവിൻ

---

إِنَّ ٱللَّهَ رَبِّى وَرَبُّكُمْ فَٱعْبُدُوهُ ۗ هَٰذَا صِرَٰطٌ مُّسْتَقِيمٌ ﴿٥١﴾

**﴾51﴿ 'നിശ്ചയമായും അല്ലാഹു എന്റെ റബ്ബും, നിങ്ങളുടെ റബ്ബുമാകുന്നു; അതിനാൽ അവനെ നിങ്ങൾ ആരാധിക്കുവിൻ. ഇതു നേരെ (ചൊവ്വെ) യുള്ള പാതയാകുന്നു. [ഇതൊക്കെയാണ് എന്റെ ദൗത്യം]'**

---

﴾51﴿ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു رَبِّي وَرَبُّكُمْ എന്റെ റബ്ബും നിങ്ങളുടെ റബ്ബുമാണ് فَاعْبُدُوهُ അതിനാൽ അവനെ നിങ്ങൾ ആരാധിക്കുവിൻ هَٰذَا صِرَاطٌ ഇതു പാതയാകുന്നു مُسْتَقِيمٌ നേരായ, ചൊവ്വായ

---

തനിക്ക് ജനിക്കുവാൻ പോകുന്ന കുട്ടി ഇഹത്തിലും പരത്തിലും ഒരു പ്രമുഖനായിരിക്കും, ശിശുവായിരിക്കുമ്പോഴും മദ്ധ്യവയസ്കനായിരിക്കുമ്പോഴും അവൻ ജനങ്ങളോട് സംസാരിക്കും എന്നും മറ്റും മലക്കുകൾ മർയം (അ)യോട് പറഞ്ഞതായി 45,46

വചനങ്ങളിൽ പ്രസ്താവിച്ചുവല്ലോ. അദ്ദേഹത്തിന് വേദ വിജ്ഞാനങ്ങളും, തത്വവിജ്ഞാനങ്ങളും പഠിപ്പിച്ചു കൊടുക്കുന്നതാണെന്നും, അദ്ദേഹം ഇസ്റാഈല്യരിലേക്ക് റസൂലായിരിക്കുമെന്നും ഈ വചനങ്ങളിൽ അവർ തുടർന്നറിയിക്കുന്നു. അതോടുകൂടി, അദ്ദേഹത്തിന്റെ 'രിസാലത്തിന്റെ' (ദിവ്യദൗത്യത്തിന്റെ) പ്രത്യേക ദൃഷ്ടാന്തങ്ങൾ ഇന്നിന്നവയാണെന്നും, പ്രധാന ദൗത്യ വിഷയങ്ങൾ എന്താണെന്നും വിവരിച്ചിരിക്കുന്നു.

ഗ്രന്ഥം ( **الكِتَاب** ) എന്ന വാക്കിൽ, എല്ലാ വേദഗ്രന്ഥങ്ങളും പൊതുവിൽ ഉൾപ്പെടുന്നു. വേദഗ്രന്ഥങ്ങൾക്കുപുറമെ ലഭിക്കുന്ന വിജ്ഞാനങ്ങളെല്ലാം തത്വവിജ്ഞാനം ( **الحكمة** ) എന്ന വാക്കിലും ഉൾപ്പെടുന്നു. (ഈ വാക്കിന്റെ അർത്ഥോദ്ദേശ്യങ്ങളെപ്പറ്റി അൽബഖറ: 129-ാം വചനത്തിന്റെ വിവരണത്തിൽ പ്രസ്താവിച്ചിട്ടുള്ളത് ഓർക്കുക) ഇസ്റാഈല്യർക്കിടയിൽ നിലവിലുള്ളതും, മൂസാ നബി(അ)ക്ക് അവതരിച്ചതുമായ തൗറാത്തുതന്നെയായിരുന്നു ഈസാ (അ)ന്റെ കാലത്തും മതത്തിന്റെ നിയമ സംഹിതയായി- ന്യായപ്രമാണമായി - പൊതുവെ അംഗീകരിക്കപ്പെട്ടിരുന്നത്. ഈസാ (അ)ക്കു പ്രത്യേകമായി അവതരിപ്പിക്കപ്പെട്ട വേദഗ്രന്ഥമാണ് ഇൻജീൽ എന്ന സാക്ഷാൽ സുവിശേഷം. അത് കൊണ്ട് വേദഗ്രന്ഥങ്ങളെപ്പറ്റി ആദ്യം പൊതുവിൽ പ്രസ്താവിച്ച ശേഷം, തൗറാത്തിനെയും ഇൻജീലിനെയും പ്രത്യേകം എടുത്ത് പറഞ്ഞിരിക്കുകയാണ്. ഈ രണ്ട് വേദഗ്രന്ഥങ്ങളും ഈസാ നബി(അ)ക്ക് ഹൃദിസ്ഥമായിരുന്നുവെന്ന് പറയപ്പെടുന്നു. ഈസാ(അ) ക്ക് എഴുത്തും വായനയും അറിയാമായിരുന്നത് കൊണ്ടും, അദ്ദേഹത്തിനു തൗറാത്തും ഇൻജീലും പഠിപ്പിക്കുമെന്ന് പിന്നീട് പ്രത്യേകം എടുത്ത് പറഞ്ഞിരിക്കകൊണ്ടും (**يُعَلِمَهُ الكِتَاب**) എന്ന വാക്യത്തിന്റെ അർത്ഥം'അദ്ദേഹത്തിന് എഴുത്ത് പഠിപ്പിക്കും' 'എന്നാണ് - വേദഗ്രന്ഥം പഠിപ്പിക്കുമെന്നല്ല- എന്ന് ചില വ്യാഖ്യാതാക്കൾക്ക് അഭിപ്രായമുണ്ട്. ധാത്വർത്ഥം നോക്കുമ്പോൾ അതിനു സാധ്യതയുണ്ട്താനും. ഈസാ (അ) ഇസ്റാഈൽ സമുദായത്തിലേക്ക് അയക്കപ്പെട്ട ഒരു റസൂലായിരുന്നുവെന്നും ( وَرَسُولًا إِلَىٰ بَنِيٓ إِسۡرَٰٓءِيلَ ) ഈ സുവിശേഷത്തിൽ വ്യക്തമാക്കപ്പെട്ടിരിക്കുന്നു. എല്ലാ ജന സമുദായത്തിലും റസൂലായി അയക്കപ്പെട്ട അന്ത്യപ്രവാചകനായ മുഹമ്മദ് നബി ﷺ തിരുമേനി വന്ന ശേഷം ഇസ്റാഈല്യർ മുഴുവനും തിരുമേനിയെ പിൻപറ്റുവാൻ ബാധ്യസ്ഥരാണെന്നും ഇത് സൂചിപ്പിക്കുന്നു.

പല മഹാന്മാരും പ്രസ്താവിക്കുന്നത് പോലെ, ഓരോ കാലത്തും നിയോഗിക്കപ്പെടുന്ന റസൂലുകളുടെ സത്യത സ്ഥാപിക്കുന്നതിനുവേണ്ടി അവരുടെ കൈക്ക് അല്ലാഹു വെളിപ്പെടുത്താറുള്ള അമാനുഷിക ദൃഷ്ടാന്തങ്ങൾ ('മുഅ്ജിസത്തുകൾ') അതതു കാലത്തെ ജനങ്ങളുടെ വളർച്ചക്കും, പരിതഃസ്ഥിതികൾക്കും അനുസരിച്ചായിരിക്കും, വെളിപ്പെടുത്തപ്പെടുന്നത്. മൂസാ നബി(അ)യുടെ കാലം 'സിഹ്റി'നു വളരെ പ്രചാരമുള്ളകാലമായിരുന്നു. അദ്ദേഹത്തിനു നൽകപ്പെട്ട പ്രധാന ദൃഷ്ടാന്തങ്ങൾ സിഹ്റിനെ വെല്ലുന്നവയായിരുന്നു. നബി ﷺ തിരുമേനിയുടെ കാലം സാഹിത്യത്തിനു വളരെ സ്ഥാനം കൽപ്പിക്കപ്പെടുന്ന കാലമായിരുന്നു. തിരുമേനിക്കു നൽകപ്പെട്ട പ്രധാന ദൃഷ്ടാന്തം സാഹിത്യകാരന്മാരെ വെല്ലുന്ന ഖുർആനാകുന്നു. അത് പോലെ, ഈസാ നബി(അ)യുടെ കാലമാകട്ടെ, തത്വശാസ്ത്രം, വൈദ്യശാസ്ത്രം മുതലായവയിൽ വളരെ പുരോഗതി പ്രാപിച്ച ഒരു കാലമായിരുന്നു. അത് കൊണ്ട് അദ്ദേഹത്തിനു നൽകപ്പെട്ട പ്രത്യേക ദൃഷ്ടാന്തങ്ങൾ അങ്ങിനെയുള്ള ശാസ്ത്രീയ കഴിവുകളെയെല്ലാം വെല്ലുമാറുള്ളവയായിരുന്നു. അദ്ദേഹത്തിന്റെ 'മുഅ്ജിസത്തു'കളിൽ അദ്ദേഹത്തിന്റെ പ്രവാചകത്വവും സത്യതയും സ്ഥാപിക്കുകയെന്നതിനുപുറമെ, മറ്റൊരു രഹസ്യം കൂടി

അടങ്ങിയിട്ടുണ്ടെന്ന് ആലോചിച്ചാൽ കാണാവുന്നതാണ്. പിതാവില്ലാതെയുള്ള അദ്ദേഹത്തിന്റെ ജനനത്തിൽ അസംഭവ്യതയൊന്നുമില്ല എന്നുകൂടി തെളിയിക്കുന്ന തരത്തിലുള്ളതാണവ. സയ്യിദ് ഖുതുബ് (റ) ചൂണ്ടിക്കാട്ടിയതുപോലെ, നിർജ്ജീവ വസ്തുവിന് ജീവൻ നൽകുക, മരിച്ചവരെ ജീവിപ്പിക്കുക, മറഞ്ഞകാര്യം പറയുക, മുതലായ കാര്യങ്ങൾ സൃഷ്ടികളിൽപെട്ട ഒരാളുടെ കൈക്ക് സംഭവിപ്പിക്കുവാൻ കഴിയുന്ന അല്ലാഹുവിന്- മനുഷ്യനെ അളക്കുന്ന മാനദണ്ഡം കൊണ്ട് അല്ലാഹുവിനെയും അളക്കുവാൻ ശ്രമിക്കാത്ത പക്ഷം – ആരുടെ കൈക്കു അവൻ അവ വെളിപ്പെടുത്തിയോ ആ ആളെ സാധാരണക്കെതിരായി, പിതാവില്ലാതെ ജനിപ്പിക്കുവാനും കഴിയുമെന്നുള്ളതിലുണ്ടോ വല്ല സംശയവും?!

ഈസാ(അ) ന്റെ 'മുഅ്ജിസത്തു'കളായി ഇവിടെ പ്രസ്താവിക്കപ്പെട്ട കാര്യങ്ങൾ ഇവയാകുന്നു:

(1) കളിമണ്ണുകൊണ്ട് പക്ഷികളുടെ ആകൃതിയിൽ രൂപമുണ്ടാക്കി അതിൽ അദ്ദേഹം ഊതിയാൽ അത് പക്ഷിയായിത്തീരുക,

(2) രോഗം നിമിത്തമോ മറ്റോഅല്ലാതെ, ജനനാൽ തന്നെ കാഴ്ചയില്ലാത്തവരായ ജാത്യാന്ധന്മാരെയും, മാറാവ്യാധിയായ വെള്ളപ്പാണ്ടുകാരെയും സുഖപ്പെടുത്തിവിടുക

(3) മരണപ്പെട്ടവരെ ജീവിപ്പിക്കുക

(4) ജനങ്ങൾ തിന്നുന്നതും, അവർ വീട്ടിൽ സൂക്ഷിച്ചുവെക്കുന്നതുമായ വസ്തുക്കളെക്കുറിച്ച് വിവരിക്കുക. അഥവാ അങ്ങിനെയുള്ള മറഞ്ഞ കാര്യങ്ങൾ പറയുക. ഇവയെല്ലാം ചിലപ്പോഴെങ്കിലും അദ്ദേഹത്തിന്റെ കൈക്കു സംഭവിച്ചിട്ടുണ്ടാവാമെന്നു നമുക്ക് തീർത്തുപറയാം. ഇല്ലാത്തപക്ഷം, അവ അദ്ദേഹത്തിന്റെ പ്രത്യേക ദൃഷ്ടാന്തങ്ങളായി എണ്ണുന്നതിനു അർത്ഥമില്ലല്ലോ. ദൃഷ്ടാന്തങ്ങൾ പലതും കണ്ടിട്ടുപോലും അദ്ദേഹത്തെ നിഷേധിക്കുകയും കൈയ്യേറ്റം ചെയ്യുകയും ചെയ്തു കൊണ്ടിരിക്കുകയാണ് യഹൂദികൾ ചെയ്തതെന്ന് പ്രസിദ്ധമാണ്. ബൈബ്ളിലെ പുതിയ നിയമ പുസ്തകങ്ങളിൽ അവയിലെ സത്യാസത്യങ്ങൾ തിരിച്ചെടുക്കുവാൻ സാധ്യമല്ലെങ്കിലും – അന്ധതയും പാണ്ടും അദ്ദേഹം സുഖപ്പെടുത്തിയ പല സംഭവങ്ങളും, മരിച്ചവരെ ജീവിപ്പിച്ച ചുരുക്കം ചില സംഭവങ്ങളും ഉദ്ധരിച്ചു കാണാവുന്നതാണ്. മുഅ്ജിസത്തുകളെ എണ്ണിപ്പറഞ്ഞശേഷം ( إِنَّ فِي ذَٰلِكَ لَآيَةً لَّكُمْ إِن كُنتُم مُّؤْمِنِينَ ) (നിങ്ങൾ വിശ്വസിക്കുന്നവരാണെങ്കിൽ നിശ്ചയമായും നിങ്ങൾക്കതിൽ ദൃഷ്ടാന്തമുണ്ട്.)എന്നു പറഞ്ഞതിൽ നിന്നു തന്നെ ഇതു വ്യക്തമാണ്. ഇതെല്ലാം എന്റെ ദൃഷ്ടാന്തങ്ങളാണെന്ന് അദ്ദേഹം വാദിക്കുകയും പറയുകയും ചെയ്തുകൊണ്ടിരിക്കുകയും, അവയൊന്നും സംഭവിച്ചു കാണാതിരിക്കുകയും ചെയ്യുന്ന പക്ഷം, അവ അദ്ദേഹത്തിന്റെ സത്യതയേക്കാൾ അദ്ദേഹത്തിന്റെ അസത്യതക്കാണല്ലോ തെളിവായിത്തീരുക. എന്നാൽ, മേൽപ്രസ്താവിച്ച ദൃഷ്ടാന്തങ്ങളെന്നോണം അദ്ദേഹത്തിൽ നിന്നു വെളിപ്പെട്ട സംഭവങ്ങൾ പലതും ചില രിവായത്തുകളിലും, ബൈബ്ളിലും പ്രസ്താവിച്ചു കാണാമെന്നല്ലാതെ ഒന്നിനും വിശ്വാസയോഗ്യമായ തെളിവ് കാണുന്നില്ല.

ചില സംഗതികൾ ഇവിടെ ശ്രദ്ധിക്കപ്പെടേണ്ടതായുണ്ട്. ( قَدْ جِئْتُكُم بِآيَةٍ مِّن رَّبِّكُمْ ) (നിങ്ങളുടെ റബ്ബിങ്കൽ നിന്നും ഞാൻ നിങ്ങൾക്കു ദൃഷ്ടാന്തവുമായി വന്നിരിക്കുന്നു.) എന്നു പറഞ്ഞുകൊണ്ടാണ് ഈസാ (അ) ആ ദൃഷ്ടാന്തങ്ങളെപ്പറ്റി പ്രസ്താവിച്ചിരിക്കുന്നത്. പ്രസ്തുത ദൃഷ്ടാന്തങ്ങൾ അദ്ദേഹത്തിന്റെ കൈക്കു

വെളിപ്പെടുമെങ്കിലും അവയുടെ യഥാർത്ഥ കർത്താവ് അല്ലാഹുവാണെന്നാണിത് കാണിക്കുന്നത്. പിന്നീട് ദൃഷ്ടാന്തങ്ങളെ എണ്ണിപ്പറഞ്ഞപ്പോൾ അതെല്ലാം ഞാൻ ചെയ്യുന്നത് അല്ലാഹുവിന്റെ അനുവാദപ്രകാരം ( بِإِذْنِ اللَّهِ ) ആകുന്നുവെന്ന് അദ്ദേഹം ആവർത്തിച്ചു പറയുകയും ചെയ്തിരിക്കുന്നു. സൂറത്തുൽ മാഇദഃ 110 ൽ ഈസാ (അ) നെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു ഇതേ ദൃഷ്ടാന്തങ്ങളെ ക്കുറിച്ച് പ്രസ്താവിച്ചപ്പോൾ, അവയെല്ലാം നീ ചെയ്യുന്നത് എന്റെ അനുവാദപ്രകാരം ( بِإِذْنِي ) ആണെന്നു അവിടെയും ആവർത്തിച്ചു പറഞ്ഞിരിക്കുന്നത് കാണാം. ഈ യാഥാർത്ഥ്യം മനസ്സിലാക്കാതെ, അല്ലെങ്കിൽ മനസ്സിരുത്താതെ, പലർക്കും അമളിപിണയുകയും, അങ്ങനെ, പ്രവാചകന്മാരും അല്ലാത്തവരുമായ പല മഹാന്മാർക്കും അവർ ദിവ്യത്വം കൽപ്പിക്കുവാൻ ഇടയാക്കുകയും ചെയ്തിട്ടുണ്ട്. ആ മഹാത്മാക്കൾ ഉദ്ദേശിക്കുമ്പോഴൊക്കെ അവർക്കു പല അസാധാരണ സംഭവങ്ങളും വെളിപ്പെടുത്തുവാനും ചില മറഞ്ഞകാര്യങ്ങൾ അറിയുവാനും കഴിയുമെന്നും അവർ ധരിച്ചുവശായിരിക്കുന്നു. ഈ ധാരണ നിമിത്തം മുസ്‌ലിം സമുദായത്തിൽ ശിർക്കുപരമായ എത്രയോ അന്ധവിശ്വാസങ്ങൾ കടന്നുകൂടിയിരിക്കുകയാണ്. ദൃഷ്ടാന്തങ്ങളോടുകൂടി അയക്കപ്പെട്ട പ്രവാചകന്മാർക്കുപോലും അവർ ഉദ്ദേശിക്കുമ്പോൾ ആ ദൃഷ്ടാന്തങ്ങൾ വെളിപ്പെടുത്തുവാൻ സാധ്യമല്ലതന്നെ. അല്ലാഹു ഉദ്ദേശിക്കുമ്പോൾ അവന്റെ അനുവാദപ്രകാരം മാത്രമെ അവർക്കും അതിനു സാധ്യമാകയുള്ളൂ. അല്ലാഹു പറയുന്നു:

( وَمَا كَانَ لِرَسُولٍ أَنْ يَأْتِيَ بِآيَةٍ إِلَّا بِإِذْنِ اللَّهِ لِكُلِّ أَجَلٍ كِتَابٌ ) "ഒരു റസൂലിനും തന്നെ അല്ലാഹുവിന്റെ അനുവാദപ്രകാരമല്ലാതെ ഒരു ദൃഷ്ടാന്തവും കൊണ്ടുവരാൻ ആകുകയില്ല. എല്ലാ അവധിക്കുമുണ്ട് ഓരോ നിയമ നിശ്ചയം." (റഅദ്: 38)

ഈസാ (അ) നിർവ്വഹിക്കേണ്ടതായുള്ള രണ്ടുകാര്യങ്ങളെ അദ്ദേഹത്തിന്റെ പ്രസ്താവനയിൽ പ്രത്യേകം എടുത്തുകാണിച്ചിരിക്കുന്നു: (ഒന്ന്:) തന്റെ മുമ്പിലുള്ള തൗറാത്താകുന്ന വേദഗ്രന്ഥത്തെ അദ്ദേഹം സത്യപ്പെടുത്തുന്നതാണ്. അതെ, അദ്ദേഹം തൗറാത്തിന്റെ തത്വങ്ങളെ അംഗീകരിക്കുകയും തൗറാത്തിന്റെ നിയമ നടപടികളെ പിൻപറ്റുകയും അതിനെ പുനർജീവിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തിരുന്നു. അദ്ദേഹത്തിന് അവതരിപ്പിച്ച ഇൻജീൽ ഒരു പുതിയ നിയമസംഹിതയായിരുന്നില്ല. ഉപദേശങ്ങൾ, താക്കീതുകൾ, ഉപമകൾ ആദിയായവയാണ് അവയിലെ പ്രധാന ഉള്ളടക്കം. ഇൻജീൽ ( الْإِنْجِيل ) എന്നവാക്കിനു തന്നെ സുവിശേഷമെന്നാണർത്ഥം. ഈ വാസ്തവം യേശുവിന്റെ വാക്കുകളിലൂടെ ബൈബ്ൾ ഇങ്ങനെ ഉദ്ധരിച്ചിരിക്കുന്നു. 'ഞാൻ ന്യായപ്രമാണത്തെ (തൗറാത്തിനെ) യോ, പ്രവാചകന്മാരെയോ നീക്കേണ്ടതിനു വന്നു എന്നു നിരൂപിക്കരുത്. നീക്കുവാനല്ല, നിവൃത്തിപ്പാനത്രെ ഞാൻ വന്നത്. സത്യമായിട്ട് ഞാൻ നിങ്ങളോട് പറയുന്നു: ആകാശവും ഭൂമിയും ഒഴിഞ്ഞുപോകും വരെ സകലവും നിവൃത്തിയാകുവോളം ന്യായപ്രമാണത്തിൽ നിന്നു ഒരു വള്ളിയെങ്കിലും പുള്ളിയെങ്കിലും ഒരു നാളും ഒഴിഞ്ഞുപോകയില്ല'.(മത്തായി, 5,17,18)

(മറ്റൊന്ന്:) ഇസ്റാഈല്യരുടെ മേൽ നിഷിദ്ധമാക്കപ്പെട്ടിരുന്ന ചില കാര്യങ്ങളെ അദ്ദേഹം അവർക്കു അനുവദനീയമാക്കിക്കൊടുക്കും. ഇപ്പറഞ്ഞതിന് രണ്ടുപ്രകാരത്തിൽ വിവക്ഷ നൽകപ്പെടുന്നു:

(1) പൊതുവിൽ തൗറാത്തിന്റെ നിയമ നടപടി തന്നെയാണ് അദ്ദേഹവും പിൻപറ്റുന്നതെങ്കിലും ഇസ്റാഈല്യർക്ക് നിരോധിക്കപ്പെട്ടിരുന്ന ചിലകാര്യങ്ങളുടെ നിരോധം അദ്ദേഹത്തിന്റെ കാലത്ത് 'നസ്ഖ്' ചെയ്യപ്പെടുക (ദുർബ്ബലപ്പെടുത്തുക)

യുണ്ടായിട്ടുണ്ട്. യഹൂദികൾക്ക് അനുവദനീയമായിരുന്ന ചില വസ്തുക്കൾ അവരുടെ അക്രമം നിമിത്തം അവർക്ക് നിഷിദ്ധമാക്കപ്പെട്ടതായി അല്ലാഹു(4:160,6:146) പ്രസ്താവിച്ചിരിക്കുന്നു. ഇങ്ങിനെയുള്ള വല്ലതും പിന്നീട് ഈസാ (അ)ന്റെ കാലത്തു അവർക്ക് അനുവദനീയമാക്കപ്പെട്ടിരിക്കാം. ഈ അഭിപ്രായത്തെയാണ് ഇബ്നു കഥീർ (റ) മുതലായവർ ശരിവെച്ചിരിക്കുന്നത്. അത് പോലെയുള്ള വല്ല നിയമങ്ങളിലും കാലാനുസൃതമായ എന്തെങ്കിലും ചില്ലറമാറ്റങ്ങൾ വരുത്തുന്നത് തൗറാത്തിനെ സത്യപ്പെടുത്തുന്നതിന് എതിരാകുന്നില്ലെന്നാണ് അവരുടെ അഭിപ്രായം.

(2) യഥാർത്ഥത്തിൽ നിഷിദ്ധമാക്കപ്പെട്ടവയല്ലെങ്കിലും പുരോഹിതന്മാരുടെയോ മറ്റോ ദുർവ്യാഖ്യാനങ്ങളും അഭിപ്രായങ്ങളും കാരണമായി നിഷിദ്ധങ്ങൾ എന്നു കരുതപ്പെട്ടു വന്നിരുന്ന ചില കാര്യങ്ങളുടെ യഥാർത്ഥ വിധി തുറന്നുകാട്ടും. ഈസാ (അ) പറഞ്ഞതായി മറ്റൊരു സ്ഥലത്ത് ( وَلِأُبَيِّنَ لَكُم بَعْضَ الَّذِي تَخْتَلِفُونَ فِيهِ ) (നിങ്ങൾ ഭിന്നാഭിപ്രായപ്പെട്ടുക്കൊണ്ടിരിക്കുന്നതിൽ ചിലതുഞാൻ നിങ്ങൾക്ക് വ്യക്തമാക്കിത്തരുവാനും (സുഖുറുഫ്:63) എന്നു പറഞ്ഞിരിക്കുന്നത് ഈ അഭിപ്രായത്തിനു തെളിവായി ഉദ്ധരിക്കപ്പെടുന്നു. (**الله اعلم**)

അവസാനം, 'നിങ്ങളുടെ റബ്ബിങ്കൽ നിന്ന് ഞാൻ നിങ്ങൾക്ക് ദൃഷ്ടാന്തവും കൊണ്ടുവന്നിരിക്കുന്നു'വെന്നു ആവർത്തിച്ചു പറഞ്ഞു കൊണ്ട് എല്ലാ പ്രവാചകന്മാരുടെയും ദൗത്യ പ്രധാനമായ മൗലിക തത്വങ്ങൾ ഈസാ നബി(അ)യും പ്രഖ്യാപനം ചെയ്യുന്നു. ( فَاتَّقُوا اللَّهَ وَأَطِيعُونِ...... صِرَاطٌ مُّسْتَقِيمٌ ) (അതെ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കണം, എന്നെ അനുസരിക്കണം, എന്റെയും നിങ്ങളുടെയും റബ്ബ് അല്ലാഹു തന്നെയാണ്. അവനെ മാത്രം ആരാധിക്കണം, ഇതാണ് നേർക്കുനേരെയുള്ള മാർഗം എന്നൊക്കെ. ഈ ഉൽബോധനങ്ങൾക്ക് ക്രിസ്ത്യാനികൾ എന്തുതന്നെ വ്യാഖ്യാനം നൽകിയാലും ശരി അവരുടെഅംഗീകൃത വേദഗ്രന്ഥങ്ങളായി അവർ സ്വീകരിച്ചു വരുന്ന നിലവിലുള്ള സുവിശേഷങ്ങളിൽ ഈ പരമാർത്ഥം ഇന്നും അവിടവിടെയായി ഒളിഞ്ഞുകിടപ്പുണ്ടെന്ന വസ്തുത അവർക്കുപോലും നിഷേധിപ്പാൻ സാധ്യമല്ല. ഉദാഹരണമായി: പിശാചിന്റെ ഒരു പരീക്ഷണത്തിന് വിധേയനായ അവസരത്തിൽ യേശു അവനോട് പറയുകയാണ്: 'സാത്താനെ, എന്നെവിട്ടുപോ, നിന്റെ ദൈവമായ കർത്താവിനെ നമസ്ക്കരിച്ച് അവനെ മാത്രമേ ആരാധിക്കാവൂ എന്ന് എഴുതിയിരിക്കുന്നുവല്ലോ എന്നു പറഞ്ഞു. അപ്പോൾ പിശാച് അവനെ വിട്ടുപോയി' (മത്തായി, 4:10,11) ജൂത പണ്ഡിതന്മാരെ ആക്ഷേപിച്ചുകൊണ്ട് യേശു പറയുന്നു: '.... ഇങ്ങനെ നിങ്ങളുടെ സമ്പ്രദായത്താൽ നിങ്ങൾ ദൈവവചനത്തെ ദുർബലമാക്കിയിരിക്കുന്നു. കപട ഭക്തിക്കാരായ നിങ്ങളെക്കുറിച്ച് യശയ്യാവു പറഞ്ഞതു ശരി:'ഈ ജനം അധരം കൊണ്ട് എന്നെ ബഹുമാനിക്കുന്നു എങ്കിലും അവരുടെ ഹൃദയം എങ്കൽ നിന്നു ദൂരത്തു അകന്നിരിക്കുന്നു. മനുഷ്യകൽപ്പനകളായ ഉപദേശങ്ങളെ ഇവർ ഉപദേശിക്കുന്നത് കൊണ്ട് എന്നെ വ്യർത്ഥമായി ഭജിക്കുന്നു.' (മാർക്കോസ്, 7: 5-7; മത്തായി, 15:7-9)

فَلَمَّآ أَحَسَّ عِيسَىٰ مِنْهُمُ ٱلْكُفْرَ قَالَ مَنْ أَنصَارِىٓ إِلَى ٱللَّهِ

**《52》 എന്നിട്ട് ഈസാ അവരിൽ (ഇസ്റാഈല്യരിൽ) നിന്നു അവിശ്വാസത്തെ (അനുഭവത്തിൽ) അറിഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു: അല്ലാഹു**

വിങ്കലേക്കുള്ള (മാർഗത്തിൽ) എന്റെ സഹായികൾ ആരുണ്ട്?'

'ഹവാരിയ്യുകൾ' പറഞ്ഞു: 'ഞങ്ങൾ അല്ലാഹുവിന്റെ (മാർഗത്തിൽ) സഹായികളാകുന്നു; ഞങ്ങൾ അല്ലാഹുവിൽ വിശ്വസിച്ചിരിക്കുന്നു. ഞങ്ങൾ 'മുസ്‌ലിം'കളാകുന്നുവെന്ന് താങ്കൾ സാക്ഷ്യം വഹിക്കുകയും ചെയ്യണം.

قَالَ ٱلْحَوَارِيُّونَ نَحْنُ أَنصَارُ ٱللَّهِ ءَامَنَّا بِٱللَّهِ وَٱشْهَدْ بِأَنَّا مُسْلِمُونَ ﴿٥٢﴾

﴾53﴿ 'ഞങ്ങളുടെ റബ്ബേ, നീ അവതരിപ്പിച്ചതിൽ ഞങ്ങൾ വിശ്വസിക്കുകയും, ഞങ്ങൾ റസൂലിനെ പിൻപറ്റുകയും ചെയ്തിരിക്കുന്നു. ആകയാൽ, നീ ഞങ്ങളെ സാക്ഷ്യം വഹിച്ചവരോടൊപ്പം രേഖപ്പെടുത്തേണമേ!'

رَبَّنَآ ءَامَنَّا بِمَآ أَنزَلْتَ وَٱتَّبَعْنَا ٱلرَّسُولَ فَٱكْتُبْنَا مَعَ ٱلشَّٰهِدِينَ ﴿٥٣﴾

﴾54﴿ അവർ [അവിശ്വാസികൾ] തന്ത്രം പ്രയോഗിച്ചു: അല്ലാഹുവും തന്ത്രം പ്രയോഗിച്ചു അല്ലാഹുവാകട്ടെ, തന്ത്രം പ്രയോഗിക്കുന്നവരിൽ ഉത്തമനാകുന്നു.

وَمَكَرُوا۟ وَمَكَرَ ٱللَّهُ ۖ وَٱللَّهُ خَيْرُ ٱلْمَٰكِرِينَ ﴿٥٤﴾

---

﴾52﴿ فَلَمَّا أَحَسَّ എന്നിട്ട് അറിഞ്ഞപ്പോൾ, അനുഭവിച്ചറിഞ്ഞാരെ عِيسَى ഈസാ مِنْهُمُ അവരിൽ നിന്ന് الْكُفْرَ അവിശ്വാസം قَالَ അദ്ദേഹം പറഞ്ഞു مَنْ أَنصَارِي എന്റെ സഹായികൾ ആരാണ് إِلَى اللَّهِ അല്ലാഹുവിങ്കലേക്ക് قَالَ الْحَوَارِيُّونَ ഹവാരിയ്യുകൾ പറഞ്ഞു نَحْنُ ഞങ്ങൾ أَنصَارُ اللَّهِ അല്ലാഹുവിന്റെ സഹായികളാകുന്നു آمَنَّا بِاللَّهِ ഞങ്ങൾ അല്ലാഹുവിൽ വിശ്വസിച്ചിരിക്കുന്നു وَاشْهَدْ താങ്കൾ സാക്ഷ്യംവഹിക്കുകയും ചെയ്യുക بِأَنَّا مُسْلِمُونَ ഞങ്ങൾമുസ്‌ലിംകളാണെന്ന് ﴾53﴿ رَبَّنَا ഞങ്ങളുടെ റബ്ബേ آمَنَّا ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു بِمَا أَنزَلْتَ നീ അവതരിപ്പിച്ചതിൽ وَاتَّبَعْنَا ഞങ്ങൾ പിൻപറ്റുകയും ചെയ്തിരിക്കുന്നു الرَّسُولَ റസൂലിനെ فَاكْتُبْنَا അതിനാൽ ഞങ്ങളെ രേഖപ്പെടുത്തേണമേ مَعَ الشَّاهِدِينَ സാക്ഷ്യം വഹിക്കുന്നവരോടൊപ്പം ﴾54﴿ وَمَكَرُوا അവർ തന്ത്രം പ്രയോഗിക്കുകയും ചെയ്തു وَمَكَرَ اللَّهُ അല്ലാഹുവും തന്ത്രം പ്രയോഗിച്ചു وَاللَّهُ അല്ലാഹുവാകട്ടെ خَيْرُ الْمَاكِرِينَ തന്ത്രം പ്രയോഗിക്കുന്നവരിൽ ഉത്തമനാകുന്നു.

---

സൂ: സ്വഫ്ഫിൽ അല്ലാഹു പറയുന്നു: 'ഹേ വിശ്വസിച്ചവരേ, മറിയമിന്റെ മകൻ ഈസാ അല്ലാഹുവിങ്കലേക്ക് എന്റെ സഹായികൾ ആരാണ് എന്ന് ഹവാരിയ്യുകളോട് ചോദിച്ചപ്പോൾ, ഞങ്ങൾ അല്ലാഹുവിന്റെ സഹായികളാണ് എന്നും ഹവാരിയ്യുകൾ പറഞ്ഞതുപോലെ, നിങ്ങൾ അല്ലാഹുവിന്റെ സഹായികളായിത്തീരുവിൻ. എന്നിട്ട്

ഈസ്റാഈൽ സന്തതികളിൽ നിന്ന് ഒരു വിഭാഗം വിശ്വസിച്ചു: ഒരു വിഭാഗം അവിശ്വസിക്കുകയും ചെയ്തു. അപ്പോൾ വിശ്വസിച്ചവർക്ക് അവരുടെ ശത്രുക്കൾക്കെതിരിൽ നാം ബലം നൽകി. അങ്ങിനെ, അവർ (വിജയം നേടി) പ്രത്യക്ഷരായിത്തീർന്നു. يَاأَيُّهَا الَّذِينَ آمَنُوا كُونُوا أَنْصَارَ اللَّهِ.....الصف 'ഹവാരിയ്യുകൾ ( الْحَوَارِيُّونَ ) എന്ന പദത്തിന്റെ വാക്കർത്ഥത്തിൽ ഭിന്നാഭിപ്രായങ്ങളുണ്ട്. അവർ അലക്കുകാരായിരുന്നുവെന്നും, മത്സ്യവേട്ട നടത്തുന്നവരായിരുന്നു എന്നും പറയപ്പെടുന്നു. ഏതായാലും 'സഹായികൾ' എന്ന ഉദ്ദേശ്യത്തിൽ ആ വാക്ക് ഉപയോഗിക്കപ്പെടുന്നു. അഹ്സാബ് യുദ്ധത്തിൽ പങ്കെടുക്കുവാൻ നബി ﷺ ജനങ്ങളെ ക്ഷണിച്ചപ്പോൾ, സുബൈർ (റ) വേഗം ആ ക്ഷണനം സ്വീകരിച്ചു. അപ്പോൾ തിരുമേനി, 'എന്റെ ഹവാരിയാണ് സുബൈർ' എന്ന് പറയുകയുണ്ടായി. (ബു:മു)

ഈസാ നബി(അ)യുടെ സത്യോപദേശങ്ങൾ സ്വീകരിക്കാതെയും, ദൃഷ്ടാന്തങ്ങൾ വകവെക്കാതെയും അദ്ദേഹത്തിന്റെ ജനത– ഇസ്റാഈല്യർ– അവിശ്വാസത്തിൽ ശഠിച്ചു നിന്നു. അദ്ദേഹത്തിന്റെ ദിവ്യദൗത്യം നിഷേധിക്കുക മാത്രമല്ല; അദ്ദേഹത്തിന്റെ പേരിൽ അവർ കള്ളാരോപണങ്ങൾ തൊടുത്തുവിടുകയും കൊലപ്പെടുത്തുവാൻ ഗൂഢശ്രമങ്ങൾ നടത്തുകയും ചെയ്തു. ഇതെല്ലാം കണ്ടപ്പോൾ അല്ലാഹുവിന്റെ മാർഗത്തിൽ എന്നെ സഹായിക്കുവാൻ ആരാണു തയ്യാറുള്ളത് ( مَنْ أَنْصَارِي إِلَى اللَّهِ ) എന്നു തന്റെ അനുയായികളോട് അദ്ദേഹം ചോദിച്ചു. കുറച്ചാളുകൾ മുന്നോട്ടുവന്ന് ഞങ്ങൾ അല്ലാഹുവിന്റെ മാർഗത്തിൽ സഹായിക്കുവാൻ തയ്യാറാണ് ( نَحْنُ أَنْصَارُ اللَّهِ ) എന്നറിയിച്ചു. അഥവാ അല്ലാഹുവിന്റെ മതം പ്രചരിപ്പിക്കുകയും പ്രബോധനം ചെയ്യുകയും ചെയ്യുന്നതിൽ ഞങ്ങൾ ഞങ്ങൾക്ക് കഴിയുന്നതെല്ലാം ചെയ്യുവാൻ തയ്യാറാണെന്ന് താൽപര്യം. ഇവരാണ് 'ഹവാരിയ്യുകൾ' എന്ന പേരിൽ അറിയപ്പെടുന്നത്. ഇവർ പന്ത്രണ്ടു പേരായിരുന്നുവെന്ന് പറയപ്പെടുന്നു. (അല്ലാഹുവിനറിയാം) തങ്ങൾ യഥാർത്ഥ സത്യവിശ്വാസം സ്വീകരിച്ചവരും, അല്ലാഹുവിന്റെ കൽപ്പനകൾക്കു നിരുപാധികം കീഴടങ്ങിയവരും (മുഅ്മിനുകളും മുസ്ലിംകളും) ആണെന്നും ഈസാ (അ) ന്റെ മുമ്പിൽ പ്രഖ്യാപനം ചെയ്യുകയും, റസൂലിനെ പിൻപറ്റിയ സത്യസാക്ഷികളിൽ തങ്ങളെ ഉൾപ്പെടുത്തുവാനായി അല്ലാഹുവിനോട് പ്രാർത്ഥിക്കുകയും ചെയ്തു. അദ്ദേഹത്തെ നിഷേധിച്ചവരാകട്ടെ– ഇവരാണ് ബഹുഭൂരിഭാഗവും– അദ്ദേഹത്തെയും അദ്ദേഹത്തിന്റെ സത്യ പ്രബോധനങ്ങളെയും നശിപ്പിക്കുവാൻ വേണ്ടി പല കുതന്ത്രങ്ങളും അക്രമങ്ങളും നടത്തിപ്പോന്നു. പക്ഷേ, അവർക്കെതിരായ ചില തന്ത്രങ്ങൾ പ്രയോഗിച്ചുകൊണ്ടു അല്ലാഹു അവരെ പരാജയപ്പെടുത്തിക്കളഞ്ഞു. ഇത്രയും കാര്യങ്ങളാണ് ഈ വചനങ്ങളിൽ നിന്നു മൊത്തത്തിൽ മനസ്സിലാക്കാനുള്ളത്.

ഈസാ നബി(അ)യിൽ അവിശ്വസിച്ചവർക്കെതിരെ അല്ലാഹു സ്വീകരിച്ച തന്ത്രങ്ങളെപ്പറ്റി അടുത്ത വചനങ്ങളിൽ വിവരിക്കുന്നുണ്ട്. എന്നാൽ, അവർ ഈസ(അ) ക്കെതിരെ പ്രയോഗിച്ച തന്ത്രങ്ങൾ എന്തായിരുന്നുവെന്ന് ഇവിടെ പ്രസ്താവിക്കപ്പെട്ടിട്ടില്ലെങ്കിലും ക്വുർആന്റെ പല പ്രസ്താവനകളിൽ നിന്നും മറ്റുമായി അവ ഏറെക്കുറെ മനസ്സിലാക്കാവുന്നതാകുന്നു. അദ്ദേഹത്തെപ്പറ്റി വ്യഭിചാരപുത്രൻ, ചെപ്പടിവിദ്യക്കാരൻ, കള്ളവാദി, രാജ്യദ്രോഹി, മതദ്രോഹി, ജനങ്ങൾക്കിടയിൽ ഭിന്നിപ്പും കലഹവുമുണ്ടാക്കുന്നവൻ എന്നിങ്ങനെ പലതും ആരോപിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ മാതാവിനെപ്പറ്റി വ്യഭിചാരിണി എന്നും മറ്റും പറഞ്ഞുണ്ടാക്കി. ആ പ്രവാചകവര്യന്റെ തത്വോപദേശങ്ങളിൽ ജനങ്ങൾ ആകൃഷ്ടരാകുന്നത് കണ്ടപ്പോൾ,

തങ്ങളുടെ പൗരോഹിത്യ താൽപര്യങ്ങൾക്കും പാരമ്പര്യാചാരങ്ങൾക്കും അത് മൂലം ഹാനി നേരിടുമെന്ന ഭയവും, അവരുടെ അസൂയയും മാത്രമാണ് ഇതിനൊക്കെ കാരണം. അദ്ദേഹത്തിന് പ്രവാചകത്വവും ദിവ്യദൗത്യവും ലഭിക്കുകയും, അദ്ദേഹം മതപ്രബോധനം ചെയ്തു തുടങ്ങുകയും ചെയ്തതോടെയാണ് ഇതെല്ലാം ആരംഭിച്ചത്. മേപ്പടി സംരംഭങ്ങളിലൊന്നും അവർക്ക് വിജയിക്കുവാൻ കഴിയാതെ വന്നപ്പോൾ, എതിർപ്പും കുതന്ത്രങ്ങളും വർദ്ധിപ്പിച്ചു. അദ്ദേഹത്തെ കൊലപ്പെടുത്തുവാനും ക്രൂശിക്കാനും ശ്രമം നടത്തി. ബൈബ്ളിന്റെ (യോഹന്നാൻ, മാർക്കോസ് മുതലായ സുവിശേഷങ്ങളിലെ) വിവരണങ്ങളനുസരിച്ച് സംഭവത്തിന്റെ ചുരുക്കം ഇങ്ങനെയാണ്:-

റോമൻ കൈസറുടെ കീഴിൽ പിലാത്തോസ് രാജാവായിരുന്നു ബൈത്തുൽ മുക്വദ്ദസിൽ ഭരണം നടത്തിയിരുന്നത്. ഈസാ(അ) നെപ്പറ്റി ആ ദുഷ്ടൻമാർ രാജാവിൻെറ മുമ്പിൽ പല ആരോപണങ്ങളും ഉന്നയിച്ചു. അദ്ദേഹം റോമൻ ഭരണകൂടത്തിനെതിരെ പ്രചാരവേല നടത്തുകയാണ്. ഞങ്ങൾക്ക് രാജാവായി കൈസർ തന്നെമതി എന്നൊക്കെയായിരുന്നു ആരോപണത്തിന്റെ താൽപര്യം. കേവലം ഒരു വിഗ്രഹാരാധകനായ പിലാത്തോസ് അദ്ദേഹത്തെ വിളിപ്പിച്ചു വിചാരണ നടത്തിയതിൽ, ആരോപണങ്ങളൊന്നും ശരിയല്ലെന്നു തെളിഞ്ഞു. 'അവനെ ക്രൂശിക്കുക' എന്ന് ആർത്തു വിളിക്കുകയാണ് അവർ ചെയ്തത്. നിങ്ങളുടെ ന്യായപ്രമാണം (തൗറാത്ത്) അനുസരിച്ചു വേണ്ടത് ചെയ്തുകൊള്ളുക എന്നു പിലാത്തോസ് അവരോട് പറഞ്ഞു. നിയമപ്രകാരം അവനെ കൊല്ലേണ്ടതാണെന്നും, കൊല്ലുവാൻ ഞങ്ങൾക്കധികാരമില്ലല്ലോ എന്നുമായിരുന്നു അവരുടെ മറുപടി. അത്രയുമല്ല, അവനെ കൊലപ്പെടുത്താത്ത പക്ഷം താൻ (പിലാത്തോസ് രാജാവ്) റോമൻ കൈസറുടെ എതിരാളിയാണെന്ന് ഞങ്ങൾ കൈസറെ അറിയിക്കുമെന്ന് അവർ ഭീഷണിപ്പെടുത്തുകയും ചെയ്തു. അങ്ങനെ അദ്ദേഹത്തെ വധിക്കുന്ന പാപത്തിൽ നിന്നും ഞാൻ ഒഴിവാണെന്നും നിങ്ങൾ തന്നെ ആ പാപം ഏൽക്കണമെന്നും അറിയിച്ചുകൊണ്ട് പിലാത്തോസ് അവസാനം യഹൂദികളുടെ ആവശ്യത്തിനു വഴങ്ങിക്കൊടുക്കുവാൻ നിർബന്ധിതനായി. ഈസാ(അ)ന്റെ ശിഷ്യ ഗണങ്ങളിൽ യൂദാ (യൂദാസ്) എന്നുപേരായ ഒരാൾ അദ്ദേഹത്തെ ഒറ്റിക്കൊടുക്കുവാൻ മുപ്പതു പണം പ്രതിഫലം നിശ്ചയിച്ച് ഏറ്റിട്ടുണ്ടായിരുന്നു. അവൻ യഹൂദപുരോഹിതന്മാരെയും പിലാത്തോസിന്റെ പട്ടാളക്കാരെയും കൂട്ടി പന്തം കൊളുത്തി രാത്രി ഈസാ(അ) നെ തിരഞ്ഞുപോയി. അദ്ദേഹവും ഏതാനും ശിഷ്യന്മാരും ഒരു തോട്ടത്തിൽ ഒളിച്ചിരിക്കുകയായിരുന്നു. യൂദാ ആംഗ്യം മുഖേന അദ്ദേഹത്തെ കാണിച്ചു കൊടുത്തു. കൂടെയുള്ളവർ അദ്ദേഹത്തെ പിടിച്ചു ബന്ധിക്കുകയും മുൾക്കിരീടം ധരിപ്പിക്കുക മുതലായ പല അക്രമങ്ങളും ചെയ്തുകൊണ്ട് അദ്ദേഹത്തെ കുരിശിൽ കയറ്റുകയും ചെയ്തു. ഇതാണ് ബൈബ്ളിൽ പറഞ്ഞതിന്റെ ചുരുക്കം.

യഥാർത്ഥത്തിൽ, കുരിശു സംഭവത്തിന്റെ പര്യവസാനം മറ്റൊന്നായിരുന്നു. അവർ ഒരാളെ പിടികൂടിയതും, കുരിശിൽ തറച്ചതും ശരിതന്നെ. പക്ഷെ, ആ ആൾ ഈസാ(അ) ആയിരുന്നില്ല. അവരറിയാതെ അല്ലാഹു അദ്ദേഹത്തെ രക്ഷപ്പെടുത്തുകയാണുണ്ടായത്. അതെ, ( وَمَكَرُوا وَمَكَرَ اللَّهُ وَاللَّهُ خَيْرُ الْمَاكِرِينَ ) (അവർ കുതന്ത്രം പ്രയോഗിച്ചു അല്ലാഹുവും തന്ത്രം പ്രയോഗിച്ചു. അല്ലാഹുവാകട്ടെ, തന്ത്രജ്ഞൻമാരിൽവെച്ച് ഉത്തമനുമാകുന്നു) അടുത്ത വചനത്തിൽ അല്ലാഹു പ്രയോഗിച്ച തന്ത്രമെന്തെന്ന് വിവരിക്കുന്നു:-

## വിഭാഗം - 6

إِذْ قَالَ ٱللَّهُ يَـٰعِيسَىٰٓ إِنِّى مُتَوَفِّيكَ وَرَافِعُكَ إِلَىَّ وَمُطَهِّرُكَ مِنَ ٱلَّذِينَ كَفَرُوا۟ وَجَاعِلُ ٱلَّذِينَ ٱتَّبَعُوكَ فَوْقَ ٱلَّذِينَ كَفَرُوٓا۟ إِلَىٰ يَوْمِ ٱلْقِيَـٰمَةِ ۖ ثُمَّ إِلَىَّ مَرْجِعُكُمْ فَأَحْكُمُ بَيْنَكُمْ فِيمَا كُنتُمْ فِيهِ تَخْتَلِفُونَ ﴿٥٥﴾

﴾55﴿ (അതെ)അല്ലാഹു പറഞ്ഞ സന്ദർഭം: 'ഈസാ, നിശ്ചയമായും, നിന്നെ ഞാൻ പൂർണമായി പിടിച്ചെടുക്കുകയും, നിന്നെ എന്റെ അടുക്കലേക്ക് ഉയർത്തുകയും ചെയ്യുന്നതാണ്. അവിശ്വസിച്ചവരിൽ നിന്നു നിന്നെ (ഞാൻ) ശുദ്ധമാക്കുകയും, നിന്നെ പിൻപറ്റിയവരെ ക്വിയാമത്തുനാൾവരേക്കും അവിശ്വസിച്ചവരുടെ മീതെ ആ(ക്കിവെ)ക്കുകയും ചെയ്യുന്നതാണ്.

പിന്നീട്, എന്റെ അടുക്കലേക്കായിരിക്കും നിങ്ങളുടെ മടങ്ങിവരവ് അപ്പോൾ നിങ്ങൾ ഭിന്നിച്ചുകൊണ്ടിരിക്കുന്ന കാര്യത്തിൽ, നിങ്ങൾക്കിടയിൽ ഞാൻ വിധി കല്പിക്കുന്നതാകുന്നു.

فَأَمَّا ٱلَّذِينَ كَفَرُوا۟ فَأُعَذِّبُهُمْ عَذَابًا شَدِيدًا فِى ٱلدُّنْيَا وَٱلْـَٔاخِرَةِ وَمَا لَهُم مِّن نَّـٰصِرِينَ ﴿٥٦﴾

﴾56﴿ 'എന്നിട്ട് അപ്പോൾ, യാതൊരു കൂട്ടർ അവിശ്വസിച്ചുവോ അവരെ ഇഹത്തിലും, പരത്തിലും ഞാൻ കഠിനമായ ശിക്ഷ ശിക്ഷിക്കും: അവർക്കു സഹായികളായിട്ട് (ആരും ഉണ്ടാകുക) ഇല്ലതാനും

وَأَمَّا ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ فَيُوَفِّيهِمْ أُجُورَهُمْ ۗ وَٱللَّهُ لَا يُحِبُّ ٱلظَّـٰلِمِينَ ﴿٥٧﴾

﴾57﴿ 'എന്നാൽ, യാതൊരുകൂട്ടർ വിശ്വസിക്കുകയും, സൽകർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തുവോ അവർക്ക് അവൻ [അല്ലാഹു] അവരുടെ പ്രതിഫലങ്ങൾ പൂർത്തിയാക്കി കൊടുക്കുകയും ചെയ്യും. അല്ലാഹു അക്രമികളെ സ്നേഹിക്കുകയില്ല.'

---

﴾55﴿ إِذْقَالَ اللَّهُ അല്ലാഹു പറഞ്ഞ സന്ദർഭം يَا عِيسَى ഈസാ إِنِّي നിശ്ചയമായും ഞാൻ مُتَوَفِّيكَ നിന്നെപൂർണമായെടുക്കുന്ന (പിടിച്ചെടുക്കുന്ന) വനാണ് وَرَافِعُكَ നിന്നെ ഉയർത്തുന്നവനുമാണ് إِلَيَّ എന്നിലേക്ക് وَمُطَهِّرُكَ നിന്നെ ശുദ്ധമാക്കുന്നവനുമാണ് مِنَ الَّذِينَ كَفَرُوا അവിശ്വസിച്ചവരിൽ നിന്ന് وَجَاعِلُ ആക്കുന്നവനുമാണ് الَّذِينَ اتَّبَعُوكَ നിന്നെ പിൻപറ്റിയവരെ فَوْقَ മീതെ الَّذِينَ كَفَرُوا അവിശ്വസിച്ചവരുടെ إِلَى يَوْمِ നാൾവരെ

الْقِيَامَةِ കിയാമത്തിന്റെ ثُمَّ إِلَيَّ പിന്നെ എന്റെ അടുക്കലേക്കാണ് مَرْجِعُكُمْ നിങ്ങളുടെ മടക്കം فَأَحْكُمُ അപ്പോൾ ഞാൻ വിധികൽപിക്കും, വിധിക്കും بَيْنَكُمْ നിങ്ങൾക്കിടയിൽ فِيمَا യാതൊന്നിൽ كُنتُمْ فِيهِ അതിൽ നിങ്ങളായിരുന്നു تَخْتَلِفُونَ നിങ്ങൾ ഭിന്നിച്ചു (ഭിന്നാഭിപ്രായത്തിലായി) കൊണ്ടിരിക്കും ﴾56﴿ فَأَمَّا എന്നാലപ്പോൾ الَّذِينَ كَفَرُوا അവിശ്വസിച്ചവർ فَأُعَذِّبُهُمْ അവരെ ഞാൻ ശിക്ഷിക്കും عَذَابًا شَدِيدًا കഠിനമായ ശിക്ഷ فِي الدُّنْيَا ഇഹത്തിൽ വെച്ചു وَالْآخِرَةِ പരത്തിലും وَمَا لَهُم അവർക്കില്ലതാനും مِّن نَّاصِرِينَ സഹായികളായിട്ടു (ആരും) ﴾57﴿ وَأَمَّا الَّذِينَ എന്നാൽ യാതൊരു കൂട്ടർ آمَنُوا അവർ വിശ്വസിച്ചു وَعَمِلُوا അവർ പ്രവർത്തിക്കുകയും ചെയ്തു الصَّالِحَاتِ സൽകർമങ്ങൾ فَيُوَفِّيهِمْ അവർക്കവൻ നിറവേറ്റി(പൂർണമായി) കൊടുക്കും أُجُورَهُمْ അവരുടെ പ്രതിഫലങ്ങൾ, കൂലി وَاللَّهُ അല്ലാഹു لَا يُحِبُّ ഇഷ്ടപ്പെടുകയില്ല الظَّالِمِينَ അക്രമികളെ

---

ഈസാ നബി (അ)യിൽ അവിശ്വസിച്ചവർക്കെതിരെ അല്ലാഹുവും തന്ത്രം പ്രയോഗിച്ചുവെന്നു കഴിഞ്ഞ വചനത്തിൽ പ്രസ്താവിച്ചുവല്ലോ. പ്രസ്തുത നടപടി പ്രയോഗത്തിൽ വരുത്തും മുമ്പ് അതെങ്ങിനെയായിരിക്കുമെന്ന് ഈസാ (അ)ക്ക് അല്ലാഹു അറിയിച്ച വിവരമാണ് ഈ വചനത്തിൽ കാണുന്നത്. അതിന്റെ സാരം ഇങ്ങിനെ സംഗ്രഹിക്കാം: ആ അവിശ്വാസികൾ എന്ത് കുതന്ത്രങ്ങൾ പ്രയോഗിച്ചാലും ശരി, അവരുടെ കെണിയിൽ അകപ്പെടാതെ നിന്നെ (ഈസാ നബിയെ) ഞാൻ രക്ഷപ്പെടുത്തും. നിന്നെ ഞാൻ അവരിൽ നിന്ന് പിടിച്ചെടുത്ത് എന്റെ അടുക്കലേക്ക് ഉയർത്തിക്കൊണ്ടുവരും. അങ്ങനെ, ആ ദുഷ്ടന്മാരിൽ നിന്നു നിനക്ക് ഞാൻ മോചനം നൽകും. നിന്നെ പിൻപറ്റിയിട്ടുള്ള സത്യവിശ്വാസികൾക്ക് കിയാമത്തുനാൾവരെ ആ അവിശ്വാസി കളെക്കാൾ ഉന്നതസ്ഥാനം നൽകിക്കൊണ്ടിരിക്കും. അവസാനം എല്ലാവരും എന്റെ അടുക്കൽ മടങ്ങിവരുമല്ലോ. അപ്പോഴായിരിക്കും നിങ്ങൾ തമ്മിലുള്ള ഭിന്നിപ്പുകളെ സംബന്ധിച്ച അന്തിമ തീരുമാനം ഞാൻ എടുക്കുക. അവിശ്വാസികൾക്ക് ഇഹത്തിലും പരത്തിലും ഞാൻ കഠിനമായ ശിക്ഷ നൽകും. അതിൽ നിന്നു അവരെ സഹായിച്ചു രക്ഷ നൽകുവാൻ ആർക്കും സാധ്യമല്ല. സത്യവിശ്വാസവും സൽക്കർമവും സ്വീകരിച്ചവർക്കുള്ള പ്രതിഫലം ഞാൻ പൂർണമായി നൽകി അനുഗ്രഹിക്കുകയും ചെയ്യും. അക്രമികളെ അല്ലാഹു സ്നേഹിക്കുക എന്ന പ്രശ്നമേ ഇല്ല.

ഈസാ (അ)നെ കുരിശിൽ തറച്ച് മൃഗീയമായ രൂപത്തിൽ വധിക്കുവാനായിരുന്നു വല്ലോ യഹൂദികൾ വട്ടംകൂട്ടിയിരുന്നത്. അവരിൽ നിന്ന് അദ്ദേഹത്തെ അല്ലാഹു രക്ഷിക്കുമെന്ന്; അദ്ദേഹത്തിനു നൽകിയ വാഗ്ദാനം അല്ലാഹു എങ്ങനെ പാലിച്ചുവെന്നു മറ്റൊരു സ്ഥലത്ത് അല്ലാഹു തന്നെ വ്യക്തമാക്കിയിട്ടുണ്ട്. ഇസ്റാഈല്യർ അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് പാത്രമാകുവാനുള്ള പലകാരണങ്ങളും എടുത്തു പറയുന്ന കൂട്ടത്തിൽ അല്ലാഹുവിന്റെ റസൂലും മർയമിന്റെ മകനുമായ മസീഹു ഈസായെ ഞങ്ങൾ കൊലപ്പെടുത്തിയിരിക്കുന്നുവെന്നുള്ള അവരുടെ വാദം ഉദ്ധരിച്ചുകൊണ്ട് സൂറത്തുന്നിസാഇൽ അല്ലാഹു പറയുന്നു: അവർ അദ്ദേഹത്തെ കൊലപ്പെടുത്തിയിട്ടില്ല; അദ്ദേഹത്തെ ക്രൂശിച്ചിട്ടുമില്ല. എങ്കിലും അവർക്കദ്ദേഹം തിരിച്ചറിയാതാക്കപ്പെട്ടിരിക്കുക

യാണ്. നിശ്ചയമായും ഭിന്നാഭിപ്രായത്തിലായവർ, അദ്ദേഹത്തെക്കുറിച്ചു സംശയത്തിൽ തന്നെയാകുന്നു. അവർക്ക് അദ്ദേഹത്തെപ്പറ്റി ഊഹത്തെ പിൻപറ്റുകയല്ലാതെ ഒരു അറിവുമില്ല. ഉറപ്പായും അവർ അദ്ദേഹത്തെ കൊലപ്പെടുത്തിയിട്ടില്ല. പക്ഷേ, അല്ലാഹു തന്റെ അടുക്കലേക്ക് അദ്ദേഹത്തെ ഉയർത്തുകയാണ് ചെയ്തത്. അല്ലാഹു പ്രതാപശാലിയും അഗാധജ്ഞനുമാകുന്നു. (നിസാഉ് : 157, 158) അതെ, അദ്ദേഹത്തെ കുരിശിൽ തറച്ചു കൊല്ലുവാനുള്ള ഒരുക്കങ്ങളെല്ലാം അവർ ചെയ്തിരുന്നുവെങ്കിലും അദ്ദേഹത്തെ അവർക്കു പിടികിട്ടിയില്ല. അദ്ദേഹമെന്നു ധരിച്ച് അദ്ദേഹത്തോടു രൂപ സാദൃശ്യമുള്ള ഒരാളെ പിടിച്ചു ക്രൂശിക്കുകയാണുണ്ടായത്. തങ്ങൾ കൊലപ്പെടുത്തിയതു അദ്ദേഹത്തെതന്നെയാണെന്ന് ഉറപ്പിക്കത്തക്ക ഒരു തെളിവോ ഉറപ്പായ അറിവോ അവർക്കില്ല. അവർ ഊഹിച്ചത് അങ്ങിനെയാണെന്നു മാത്രം. യഥാർത്ഥത്തിൽ സംഭവിച്ച ത് മറ്റൊന്നാകുന്നു. അല്ലാഹു അദ്ദേഹത്തെ അവങ്കലേക്കു ഉയർത്തിക്കളഞ്ഞു. പിന്നെ എങ്ങനെയാണ് അവർ അദ്ദേഹത്തെ കൊലപ്പെടുത്തുക?!

യേശുവിനെ തങ്ങൾ ക്രൂശിച്ചു കൊലപ്പെടുത്തിയെന്നു അഹങ്കരിക്കുന്ന യഹൂദികൾക്കോ, യഥാർത്ഥം മനസ്സിലാക്കുവാൻ കഴിയാതിരിക്കുകയും , ക്രമേണ ആ സങ്കൽപത്തെ അടിസ്ഥാനമാക്കി പുതിയൊരു മതസംഹിത കെട്ടിപ്പടുത്തുണ്ടാക്കുകയും ചെയ്ത ക്രിസ്ത്യാനികൾക്കോ ആ സംഭവത്തിന്റെ സാക്ഷാൽ രൂപം അറിഞ്ഞുകൂടാ. അല്ലാഹു പറഞ്ഞതുപോലെ, അവർ കുരിശിലേറ്റിയത് യേശുവിനെത്തന്നെയാണെന്നോ, അവർകൊലപ്പെടുത്തിയത് അദ്ദേഹത്തെത്തന്നെയാണന്നോ അവർക്ക് ഉറപ്പില്ലെന്നുള്ള യഥാർത്ഥം ബൈബ്ളിന്റെ പ്രസ്താവനകളിൽ നിന്ന് തന്നെ മനസ്സിലാകുന്നതാണ്. അദ്ദേഹത്തെ പിടിച്ചുകൊണ്ട് വന്നവർ അദ്ദേഹത്തെ നേരിൽ അറിയാത്തവരായിരുന്നു. രാത്രി പന്തം കൊളുത്തികൊണ്ടാണ് അവർ തോട്ടത്തിൽ അദ്ദേഹത്തെ തിരഞ്ഞു നടന്നത്. വിചാരണ സമയത്ത് യഹൂദികൾ മാത്രമെ സ്ഥലത്തുണ്ടായിരുന്നുള്ളൂ. യേശുവിനോട് രൂപ സാദൃശ്യമുള്ള ആളുകൾ വേറെയും ഉണ്ടായിരുന്നു. യേശുവിന്റെ തന്നെയും രൂപം മാറുന്ന സന്ദർഭങ്ങളുണ്ടായിരുന്നു. ചില മണിക്കൂറുകൾ മാത്രമെ അദ്ദേഹം കുരിശിൽ തറക്കപ്പെട്ടവനായിരുന്നുള്ളൂ. (*) കുരിശിൽ നിന്നിറക്കിയപ്പോൾ മുറിവിൽ നിന്ന് രക്തം ഒഴുകിയിരുന്നു എന്നിങ്ങനെയുള്ള പല പ്രസ്താവനകളും, അദ്ദേഹത്തെ ഒറ്റിക്കൊടുത്ത യൂദാ എന്ന ശിഷ്യനെക്കുറിച്ചുള്ള വ്യത്യസ്തങ്ങളായ പരാമർശങ്ങളും വസ്തുനിഷ്ഠമായി പരിശോധിക്കുന്നവർക്ക് ഈ വാസ്തവം ബോധ്യമാകും. കൂടുതൽ വിശദീകരണത്തിന് മുതിരുന്ന പക്ഷം അത് കുറേ ദീർഘിച്ചു പോകുന്നതാണ്.

ദുർവ്യാഖ്യാനവും, മുൻവിധിയും യുക്തിവാദവുമൊക്കെ ഒരു ഭാഗത്ത് ഒതുക്കിവെച്ചുകൊണ്ട് ശുദ്ധ മനസ്സോടെ അല്ലാഹു വ്യക്തമായ ഭാഷയിൽ പ്രസ്താവിച്ചതെന്തും മുഖവിലക്കു സ്വീകരിക്കുവാനുള്ള സന്നദ്ധതയോടെ ഈ ഖുർആൻ വചനവും, സൂ: നിസാഇൽ നിന്ന് മേലുദ്ധരിച്ച വചനവും വായിക്കുന്ന ഒരു മുസ്ലിമിന് മറ്റു മനുഷ്യരെപോലെ ഈസാ നബി (അ) മരിച്ചു മണ്ണടിഞ്ഞു പോയിരിക്കുകയാണെന്നു വിശ്വസിക്കുവാൻ കഴിയുകയില്ല. അല്ലാഹു തന്റെ അടുക്കലേക്കു അദ്ദേഹത്തെ ഉയർത്തി ( رَفَعَهُ اللَّهُ إِلَيْهِ ) എന്നു പറഞ്ഞതിന്റെ അർത്ഥം അദ്ദേഹത്തിന്റെ ആത്മാവിനെ പിടിച്ചുകൊണ്ടുപോയി എന്നാണെന്നോ, അവന്റെ

***(*) അക്കാലത്ത് നിലവിലുള്ള കുരിശു മരത്തിന്റെ രൂപവും, അതിൽ മനുഷ്യരെ ക്രൂശിക്കുന്ന സമ്പ്രദായവും നോക്കുമ്പോൾ കുരിശിൽ തറക്കപ്പെട്ട ആൾ മരണപ്പെടുവാൻ രണ്ടുമൂന്നുദിവസം വേണ്ടിവരുമായിരുന്നു.***

അടുക്കൽ അദ്ദേഹത്തിനു ഉന്നത പദവി നൽകി എന്നാണെന്നോ പറഞ്ഞുതൃപ്തിപ്പെടുവാനും സാധ്യമല്ല. അദ്ദേഹത്തെ അവർകൊലപ്പെടുത്തിയിട്ടില്ല (وَمَا قَتَلُوهُ)എന്നും, അദ്ദേഹത്തെ അവർ ക്രൂശിച്ചിട്ടുമില്ല ( وَمَا صَلَبُوهُ ) എന്നുമുള്ള വാക്യങ്ങളിൽ 'അദ്ദേഹത്തെ' എന്ന സർവ്വ നാമം ( ضَمِير ) കൊണ്ടുള്ള വിവക്ഷ എതൊന്നാണോ അതേ വസ്തുതതന്നെയായിരിക്കണമല്ലോ 'അദ്ദേഹത്തെ അല്ലാഹു അവങ്കലേക്കു ഉയർത്തി' ( رَفَعَهُ اللَّهُ إِلَيْهِ ) എന്ന വാക്യത്തിലെ സർവ്വ നാമം കൊണ്ടുള്ള വിവക്ഷയും വക്രതയില്ലാത്ത ഏതൊരുസാമാന്യ ബുദ്ധിക്കും മനസ്സിലാക്കാവുന്നതാണിത്. ആദ്യത്തെ രണ്ടിലും ജഡവും ആത്മാവും കൂടിയുള്ള ഈസാ നബി (അ)യാണ് ഉദ്ദേശ്യമെങ്കിൽ മൂന്നാമത്തേതിലും അങ്ങിനെത്തന്നെ. ആദ്യത്തെ രണ്ടിലും ജഡവും ആത്മാവും കൂടിയ ദേഹമാണെന്നും, മൂന്നാമത്തേതിൽ മാത്രം അദ്ദേഹത്തിന്റെ ആത്മാവ് മാത്രമാണെന്നു- അല്ലെങ്കിൽ ജഡം മാത്രമാണെന്നും- പറയുന്നതിന് നീതീകരണമില്ല. ഭാഷാചട്ടങ്ങൾക്കോ യുക്തിക്കോ അതു യോജിക്കുന്നതുമല്ല.

رَفَعَهُ اللَّهُ إِلَيْهِ (അല്ലാഹു അവങ്കലേക്ക് അദ്ദേഹത്തെ ഉയർത്തി) എന്നു പറഞ്ഞതിന്റെ ഉദ്ദേശ്യം, അദ്ദേഹത്തിനു അല്ലാഹുവിങ്കൽ ഉന്നത പദവി നൽകി എന്നാണെന്നുള്ള വാദം, പാമരന്മാരെ പകിട്ടാക്കുവാൻ മാത്രമെ ഉപകരിക്കുകയുള്ളൂ. കാരണം. ഒരു ക്രിയയുമായി ബന്ധപ്പെടുത്തിക്കൊണ്ട് അതിനു ശേഷം إِلَى(ഇലാ) എന്ന അവ്യയം വരുമ്പോൾ ആ ക്രിയ സംഭവിക്കുന്ന കാലത്തിന്റെയോ, സ്ഥലത്തിന്റെയോ അവസാനം കുറിക്കുവാനുള്ളതായിരിക്കും അത്. ( يعنى لانتهاء الغاية الزمانية اوالمكانية ) ഈ അവ്യയത്തിന് മലയാളത്തിൽ നാം '-ലേക്ക്' എന്നും 'വരെ'എന്നും സാധാരണ വിവർത്തനം നൽകാറുള്ളതും ഇതേ അർത്ഥം ഉദ്ദേശിച്ചു തന്നെയാകുന്നു. അതായത്, അല്ലാഹുവിങ്കലേക്ക് എത്തുന്നതുവരെ അദ്ദേഹത്തെ അവൻ ഉയർത്തിക്കൊണ്ടുപോയി എന്നു സാരം. നമ്മുടെ മുമ്പിലുള്ള ഈ വചനത്തിൽ رافعك الى (എന്നിലേക്കു ഉയർത്തുന്നു) എന്നും, സൂറ: നിസാഇലെ വചനത്തിൽ رَفَعَهُ اللَّهُ إِلَيْهِ (അല്ലാഹു അവങ്കലേക്ക് ഉയർത്തി) എന്നുമാണല്ലോ ഉള്ളത്. എന്നാൽ അല്ലാഹുവിങ്കലേക്ക് ഉയർത്തി എന്നു പറഞ്ഞതിന്റെ താൽപര്യമെന്താണ്; ചോദ്യം ഇതാണ്: ഇനി ആലോചിക്കുവാനുള്ളത്. ആകാശത്തേക്ക് ഉയർത്തി എന്നാണതിന്റെ താല്പര്യമെന്നത്രെ പണ്ഡിതന്മാരുടെ അടുക്കലുള്ള ബലപ്പെട്ട അഭിപ്രായം. ഏതായാലും മേൽപോട്ടു ഉയർത്തിക്കൊണ്ടുപോയി എന്നതിൽ പണ്ഡിതന്മാർക്ക് അഭിപ്രായ വ്യത്യാസമില്ല, ഉപരിലോകത്തേക്ക് എന്ന് സാമാന്യമായി പറയാം. എന്നല്ലാതെ, സ്ഥാനം തിട്ടപ്പെടുത്തിപ്പറയുവാൻ തക്ക തെളിവുകളില്ല. യഥാർത്ഥം അല്ലാഹുവിന്നറിയാം.

അല്ലാഹുവിങ്കൽ ഉന്നത പദവി നൽകുക എന്നുള്ള ഈ പുതിയ അർത്ഥം കൽപിക്കുന്നവർ, അതിനെ ന്യായീകരിക്കുവാൻ ഇദ്‌രീസ് നബി (അ) യെപ്പറ്റി സൂറത്തു മർയമിൽ وَرَفَعْنَاهُ مَكَانًا عَلِيًّا (അദ്ദേഹത്തെ നാം ഉന്നതമായ ഒരു സ്ഥാനത്തു ഉയർത്തിവെച്ചിരിക്കുന്നു) എന്നു പറഞ്ഞിട്ടുള്ളതിനെ എടുത്തു കാണിക്കാറുണ്ട്. ഇതിൽ 'ഇലാ' ( إِلَى )എന്ന അവ്യയം ഇല്ലെന്നുമാത്രമല്ല; ഉന്നതമായ ഒരു സ്ഥാനത്ത് എന്നു അല്ലാഹു തന്നെ സ്പഷ്ടമാക്കുകയും ചെയ്തിരിക്കുന്നു. നേരെ മറിച്ച് ഉന്നതമായ ഒരു സ്ഥാനത്തേക്ക് (الى مكان علي) എന്നായിരുന്നു അല്ലാഹു പറഞ്ഞതെങ്കിൽ മുകളിൽ പ്രസ്താവിച്ച പ്രകാരം തന്നെയായിരിക്കും ഇവിടെയും ഉദ്ദേശ്യം. നമസ്കാരത്തിലെ ഒരു പ്രാർത്ഥനയിൽ (എന്നെ ഉയർത്തണേ) وَارْفَعْنِى എന്നുള്ളതും ഇവർ എടുത്ത്

കാണിക്കാറുണ്ട്. ഇതിലും ( اِلى ) എന്ന അവ്യയം ഇല്ലല്ലോ. അറബി ഭാഷയെ സംബന്ധിച്ചു പ്രാഥമിക ജ്ഞാനമെങ്കിലും ഉള്ളവർക്കറിയാം. ക്രിയകളുമായി ബന്ധപ്പെട്ടു നിൽക്കുന്ന അവ്യയങ്ങൾക്കനുസരിച്ച് ക്രിയകളുടെ അർത്ഥത്തിൽ വ്യത്യാസം നേരിടുമെന്ന്.

'ഖാദിയാനികൾ' എന്നപേരിൽ അറിയപ്പെടുന്ന അഹമ്മദീ മതക്കാർക്ക് അവരുടെ പുതിയ മതാടിസ്ഥാനങ്ങൾ കെട്ടിപ്പൊക്കുന്നതിന് ഈസാ (അ) മരണപ്പെട്ടുപോയിട്ടുണ്ടെന്ന് സ്ഥാപിക്കേണ്ടുന്ന ഗതികേടുള്ളതുകൊണ്ട് അവരും പുരോഗമനവാദികളെന്നു സ്വയം അവകാശപ്പെടുന്ന ചില മുസ്‌ലിം യുക്തിവാദികൾക്ക് അവരുടെ യുക്തിവാദങ്ങൾക്കും ശാസ്ത്രീയ നിഗമനങ്ങൾക്കും നിരക്കായ്കകൊണ്ട് അവരും ഈസാ നബി(അ)യെ ഉപരിലോകത്തേക്കു അല്ലാഹു ഉയർത്തിയതിനെ നിഷേധിക്കുന്നവരാകുന്നു. ഈ ഖുർആൻ വചനങ്ങളെ– കുറെ പാടുപെട്ടാലും –തങ്ങൾക്കു അനുകൂലമായി അവർ വ്യാഖ്യാനിക്കുകയും ചെയ്തുവരുന്നു. അവരുടെ ചില അർത്ഥ വ്യാഖ്യാനങ്ങളെ സൂചിപ്പിച്ചാണ് നാം മുകളിൽ ചിലതെല്ലാം സംസാരിച്ചത്. വളരെ കാര്യമായി അവർ കടിച്ചു തൂങ്ങാറുള്ള ഒരു വാക്കാണ് ( مُتَوَفِيكَ ) (മുതവഫ്ഫീക) എന്നുള്ളത്. 'നാം നിന്നെ മരണപ്പെടുത്തുന്നതാണ്' എന്നും മറ്റുമാണ് അവർ ഈ വാക്കിനു അർത്ഥമാക്കുന്നത്. അത്കൊണ്ട് ഈ വാക്കിനെപ്പറ്റിയും അൽപമൊന്നു ആലോചിക്കേണ്ടിയിരിക്കുന്നു. ( تَوَفِّي ) (തവഫ്ഫീ) എന്ന ധാതുവിൽ നിന്നുള്ള കർതൃനാമം ( اسم فاعل ) ആണത്. നിറവേറ്റി എടുക്കുക, പൂർണമായെടുക്കുക, മുഴുവൻ എടുക്കുക,' എന്നൊക്കെയാണ് അതിന്റെ സാക്ഷാൽ അർത്ഥം. കടം മുഴുവൻ തീർത്തുവാങ്ങി എന്ന ഉദ്ദേശ്യത്തിൽ ( تَوَفَّى الدِينَ ) എന്നുപറയാറുള്ളത് ഈ അർത്ഥമനുസരിച്ചാകുന്നു. മരണം മനുഷ്യനെ മുഴുവനുമായി പിടിച്ചെടുത്തു പോകുന്നതുകൊണ്ട് മരണത്തെ ഉദ്ദേശിച്ചും, ഉറക്കം കേവലം ഒരു അർദ്ധമരണമായതുകൊണ്ട് ഉറക്കത്തെ ഉദ്ദേശിച്ചും ഈ വാക്കു ഉപയോഗിക്കാറുണ്ടുതാനും. 'മരണപ്പെട്ടു' എന്ന ഉദ്ദേശ്യത്തിൽ 'കാലം കഴിഞ്ഞു, കാലഗതി പ്രാപിച്ചു, കഥ കഴിഞ്ഞു' എന്നൊക്കെ മലയാളത്തിൽ പറയപ്പെടാറുള്ളതുപോലെ ഒരു പ്രയോഗമാണിതും. അഥവാ വാക്കർത്ഥമോ, ഭാഷാർത്ഥമോ എന്ന നിലക്കല്ല– സന്ദർഭത്തിനൊത്ത ഉദ്ദേശ്യാർത്ഥം എന്ന നിലക്കാണത് എന്നു സാരം. ( تَوَفِّي എന്ന വാക്കിന്റെ അർത്ഥങ്ങളെയും, പ്രയോഗങ്ങളെയും കുറിച്ച് സുമർ: 42, സജദ: 11 എന്നീ വചനങ്ങളുടെ വ്യാഖ്യാനത്തിൽ കൂടുതൽ വിവരിക്കുന്നുണ്ട്.)

മരണവേളയിലും ഉറക്കിലും അല്ലാഹു ആളുകളെ പിടിച്ചെടുക്കുന്നു ( اللَّهُ يَتَوَفَّى الْأَنفُسَ حِينَ مَوْتِهَا ) എന്ന് സുമർ 42ലും, സ്ത്രീകളുടെ ഇദ്ദഃയെപ്പറ്റി പ്രസ്താവിക്കുന്ന മദ്ധ്യേ, അവരെ മരണം പിടിച്ചെടുക്കുന്നതുവരെ حَتَّىٰ يَتَوَفَّاهُنَّ الْمَوْتُ എന്നു നിസാഉ് 15 ലും അല്ലാഹു പറഞ്ഞിരിക്കുന്നു. രണ്ടു സ്ഥലത്തും ( تَوَفَى ) എന്ന വാക്കു തന്നെയാണുള്ളത്. ആ വാക്കിന് 'മരണപ്പെടുത്തുക' എന്നു അർത്ഥം കൽപിക്കുന്ന പക്ഷം, ഒന്നാമത്തെ വാക്യത്തിനു 'മരണവേളയിലും ഉറക്കിലും അല്ലാഹു ആളുകളെ മരണപ്പെടുത്തുന്നു' എന്നും, രണ്ടാമത്തെ വാക്യത്തിനു 'അവരെ മരണപ്പെടുത്തുന്നതുവരെ' എന്നും ആയിരിക്കണമല്ലോ അർത്ഥം വരുക. ഇതു തികച്ചും നിരർത്ഥമാണെന്നു പറയേണ്ടതില്ല. ചുരുക്കത്തിൽ, ( تَوَفِّي ) എന്ന വാക്കിന്റെ സാക്ഷാൽ അർത്ഥം 'മരണപ്പെടുത്തുക' എന്നോ 'ജീവിതം അവസാനിപ്പിക്കുക' എന്നോ അല്ലെന്നു

ഇതിൽ നിന്നൊക്കെ വ്യക്തമാണ്. ശരി; വാസ്തവം ഇതാണെങ്കിലും ( انى متوفيك ) എന്ന വാക്കിന്റെ ഉദ്ദേശ്യാർത്ഥമെന്ന നിലക്ക് 'ഞാൻ നിന്നെ മരണപ്പെടുത്തുന്നതാണ് എന്ന് എന്തുകൊണ്ട് അതിനു അർത്ഥമാക്കിക്കൂടാ? എന്നു ചോദിക്കപ്പെട്ടേക്കാം. തുടർന്നു കൊണ്ട് وَرَافِعُكَ إِلَيَّ (നിന്നെ എന്റെ അടുക്കലേക്ക് ഉയർത്തുന്നതുമാണ്) എന്നു കൂടിപറഞ്ഞിരിക്കകൊണ്ട് ആ ഉദ്ദേശ്യാർത്ഥം ഇവിടെ കൽപിക്കുവാൻ നിവൃത്തിയില്ല. ഇതാണിതിനു മറുപടി. കാരണം, മരണപ്പെട്ട ആളെ ഉയർത്തുന്നത് ഒന്നുകിൽ അയാളുടെ ജഡത്തെ ഉയർത്തുകവഴിയോ,ആത്മാവിനെ ഉയർത്തുകവഴിയോ മാത്രമെ സാദ്ധ്യമാകുകയുള്ളൂ. ഇത് രണ്ടും ശരിയല്ലെന്നു, ജഢവും ആത്മാവും ചേർന്നുള്ള ഈസാ(അ)നെ ഉയർത്തുമെന്നേ അതിന് അർത്ഥമായിരിക്കുവാൻ പാടുള്ളൂവെന്നും നാം മുകളിൽ ചൂണ്ടിക്കാട്ടിയല്ലോ.

ഈസാ (അ) മരണപ്പെട്ടുപോയിട്ടുണ്ട്- ഉപരിലോകത്തേക്ക് ഉയർത്തപ്പെടുകയുണ്ടായിട്ടില്ല- എന്നു വാദിക്കുന്നവർ, തങ്ങളുടെ ഒരു ഊന്നുവടിയായി ഉപയോഗിക്കാറുള്ള ഒരു ഖുർആൻ വചനമാണ് ( وَآوَيْنَاهُمَا إِلَىٰ رَبْوَةٍ ذَاتِ قَرَارٍ وَمَعِينٍ ) (അവർ രണ്ടാൾക്കും- ഈസാക്കും മാതാവിനും- നിവാസ യോഗ്യവും ഒഴുക്കു ജലമുള്ളതുമായ ഒരു മേടു പ്രദേശത്തേക്കു നാം അഭയം നൽകി.) എന്ന സൂ: മുഅ്മിനൂനിലെ 50-ാം വചനം. യഹൂദികൾ അദ്ദേഹത്തെ കുരിശിൽ തറച്ചു കൊല്ലാൻ വട്ടം കൂട്ടിയപ്പോൾ, അദ്ദേഹത്തെയും മാതാവിനെയും അവരുടെ ഉപദ്രവം ഏൽക്കാത്ത ഒരുസ്ഥലത്തേക്കു രക്ഷപ്പെടുത്തിയെന്നും, അവിടെ വെച്ച് അദ്ദേഹം മതപ്രചാരണം നടത്തിക്കൊണ്ടിരിക്കുന്നുവെന്നും അങ്ങനെ അവിടെവെച്ച് സ്വാഭാവികമായി മരണം പ്രാപിച്ചുവെന്നുമൊക്കെയാണ് അവർ ആ വചനത്തിനു നൽകുന്ന വ്യാഖ്യാനം. ക്വാദിയാനീ (അഹമ്മദീ) മതക്കാരാകട്ടെ, ഇതൊന്നുകൂടി വലിച്ചുനീട്ടി വിശദീകരിച്ചുകൊണ്ട് ആ മേടുപ്രദേശംകൊണ്ട് കാശ്മീർ പ്രദേശമാണെന്നും, അവിടെ ഈസാ (അ) ന്റെ ക്വബ്ർ നിലവിലുണ്ടെന്നും മറ്റും ജൽപിച്ചു വരുന്നു. സത്യത്തിന്റെ കണികപോലുമില്ലാത്ത ചില കെട്ടുകഥകളും, ദുഃസ്സമർത്ഥനങ്ങളും മാത്രമാണിതെല്ലാം. ഈസാ(അ) ശിശുവായിരിക്കുമ്പോൾ, അന്നവിടെ രാജാവായിരുന്ന ഹിറോദോത്തസ് അദ്ദേഹത്തെ വധിക്കുവാൻ നടത്തിയ ഗൂഢശ്രമത്തിൽ നിന്ന് അദ്ദേഹത്തിനെയും മാതാവിനെയും അല്ലാഹു രക്ഷപ്പെടുത്തിയതിനെ ഉദ്ദേശിച്ചാണ് ആ വചനത്തിൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത്. ഇക്കൂട്ടർ ജൽപിക്കുന്നതുപോലെ, കുരിശു സംഭവത്തിൽ നിന്നു അദ്ദേഹത്തെ രക്ഷപ്പെടുത്തിയതിനെ സംബന്ധിച്ചല്ലതന്നെ, അതേ വചനത്തിൽ ആദ്യം ( وَجَعَلْنَا ابْنَ مَرْيَمَ وَأُمَّهُ آيَةً ) (മർയമിന്റെ മകനെയും, അവന്റെ മാതാവിനെയും നാം ഒരു ദൃഷ്ടാന്തമാക്കുകയും ചെയ്തിരിക്കുന്നു.) എന്ന് പറഞ്ഞ് കൊണ്ട് അദ്ദേഹം പിതാവില്ലാതെ ജനിച്ചതിലടങ്ങിയ ദൃഷ്ടാന്തത്തെ ഓർമിപ്പിച്ചശേഷം, അതേ തുടർന്നാണ് ആ വാക്യം അല്ലാഹു അവിടെ പറഞ്ഞിരിക്കുന്നത്. അപ്പോൾ, അതോടു ബന്ധപ്പെട്ട ഒരു വിഷയമാണ്- കുരിശു സംഭവത്തോടു ബന്ധപ്പെട്ട ഒരു വിഷയമല്ല. - അതെന്നു വ്യക്തമാണല്ലോ. ബൈബ്ളിൽ കാണുന്നത് പോലെ, കുരിശു സംഭവം നടക്കുന്ന കാലത്ത് അദ്ദേഹത്തിന്റെ മാതാവ് മർയം (അ) ജീവിച്ചിരിപ്പുണ്ടായിരുന്നുവെന്നു വന്നാൽ തന്നെയും കുരിശു സംഭവവുമായി ബന്ധപ്പെട്ട ഒരു അഭയം നൽകലിനെ ഉദ്ദേശിച്ചാണ് ആ വചനത്തിൽ പ്രസ്താവിച്ചതെന്ന് തെളിയിക്കുവാൻ ഇക്കൂട്ടർക്കു സാധ്യമല്ലതാനും.

അല്ലാഹു പ്രസ്താവിച്ച ആ മേടു പ്രദേശം ( **ربوة** ) ദിമശ്ക്വി (ഡമസ്കസി) ലാണെന്നും, ബൈത്തുൽ മുക്വദ്ദസിലാണെന്നും, ഫലസ്തീനിലെ റംലയിലാണെന്നും, ഈജിപ്തിലാണെന്നുമൊക്കെ അഭിപ്രായങ്ങൾ കാണാം. ഇവിടങ്ങളിലെല്ലാം ഈസാ നബി(അ)യും മാതാവും താമസിച്ചിട്ടുള്ളതായിരിക്കാം ഇതിനു കാരണം. (അല്ലാഹുവിനറിയാം) ഏതായാലും കാശ്മീരിലാണെന്ന് - കഴിഞ്ഞ ചില ദശവൽസരങ്ങളിലായി ക്വാദിയാനി മതക്കാർ പറഞ്ഞു പ്രചരിപ്പിക്കുന്നതിനുമുമ്പ്- ഒരു പണ്ഡിതനും പറയുകയുണ്ടായിട്ടില്ല. പറയുവാൻ ന്യായവുമില്ല. ബൈബ്ളിന്റെ പ്രസ്താവന ശരിയാണെങ്കിൽ, ആ മേടുപ്രദേശം ഈജിപ്തിലായിരിക്കുമെന്ന് അനുമാനിക്കുവാൻ സാധ്യതയുണ്ടേതാനും. ബൈബ്ൾ പറയുന്നു: 'കർത്താവിന്റെ ദൂതൻ യോസേഫിനു സ്വപ്നത്തിൽ പ്രത്യക്ഷനായി. നീ എഴുന്നേറ്റ് ശിശുവിനെയും അമ്മയേയും കൂട്ടികൊണ്ട് മിസ്രയീമി (ഈജിപ്തി)ലേക്കു ഓടിപ്പോയി ഞാൻ നിന്നോടു പറയും വരെ അവിടെ പാർക്കുക. ഹെറോദാവു (രാജാവു) ശിശുവിനെ നശിപ്പിക്കേണ്ടതിന് അവനെ അന്വേഷിപ്പാൻ ഭാവിക്കുന്നു എന്നു പറഞ്ഞു... ഹെറോദാവിന്റെ മരണത്തോളം അവൻ അവിടെ പാർത്തു... എന്നാൽ, ഹെറോദാവു കഴിഞ്ഞുപോയ ശേഷം കർത്താവിന്റെ ദൂതൻ മിസ്രയീമിൽ വെച്ച് യോസേഫിനു സ്വപ്നത്തിൽ പ്രത്യക്ഷനായി. ശിശുവിനു പ്രാണഹാനി വരുത്തുവാൻ നോക്കിയവൻ മരിച്ചു പോയതു കൊണ്ടു നീ എഴുന്നേറ്റു ശിശുവിനെയും അമ്മയേയും കൂട്ടി യിസ്രായേൽ ദേശത്തേക്കു പോക എന്നു പറഞ്ഞു. അവൻ അവരേയും കൂട്ടി യിസ്രായേൽ ദേശത്തു വന്നു' (മത്തായി അദ്ധ്യായം : 2ൽ 13-22) (യഹൂദന്മാരുടെ രാജാവ് പിറക്കാറായിട്ടുണ്ടെന്നു ജോത്സ്യൻമാരിൽനിന്നു അറിവു കിട്ടിയതനുസരിച്ചാണ് ഹിറോദസ് (ഹെറോദാവ്) രാജാവ് അദ്ദേഹത്തെ തേടിപ്പിടിക്കുവാൻ ശ്രമിച്ചതെന്നും, രണ്ടു വയസിനു താഴെയുള്ള ശിശുക്കളെ ഇക്കാരണത്താൽ ( **بيت لحم** ) ബത്‌ലഹേമിൽ കൊലപ്പെടുത്തുകയുണ്ടായിട്ടുണ്ടെന്നും അതിൽ പ്രസ്താവിച്ചു കാണാം.

إِنِّي مُتَوَفِّيكَ وَرَافِعُكَ إِلَيَّ എന്ന വാക്യത്തിന്റെ വ്യാഖ്യാന വിവരണത്തിൽ ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ ഏതാനും ചില അഭിപ്രായ വ്യത്യാസങ്ങൾ കാണാവുന്നതാണെങ്കിലും, ഈസാ നബി(അ) യുടെ ഐഹിക ജീവിതം പൂർത്തിയാക്കിയ ശേഷം അദ്ദേഹത്തെ ഉപരിലോകത്തേക്കു അല്ലാഹു ഉയർത്തിക്കൊണ്ടു പോകുമെന്നാണ് അതിന്റെ ഉദ്ദേശ്യമെന്നും, അദ്ദേഹം ഉപരിലോകത്തേക്കു ഉയർത്തപ്പെട്ടു കഴിഞ്ഞിട്ടുണ്ടെന്നുമുള്ളതിൽ അവരെല്ലാം ഏകാഭിപ്രായക്കാരാകുന്നു. ബലവത്തായ പല ഹദീഥുകളിൽ നിന്നും പ്രസിദ്ധമായി അറിയപ്പെടുന്നതുപോലെ, ലോകാവസാനഘട്ട മാകുമ്പോൾ അദ്ദേഹം ഭൂമിയിൽ ഇറങ്ങിവരുമെന്നുള്ളതിലും അവർക്കിടയിൽ ഭിന്നിപ്പില്ല. ആരും തന്നെ അദ്ദേഹം ഉപരിലോകത്തേക്കു ഉയർത്തപ്പെട്ടിട്ടില്ലെന്നോ, മറ്റു മനുഷ്യരെപ്പോലെ അദ്ദേഹവും മരണപ്പെട്ട് ക്വബ്റിൽ അടക്കപ്പെട്ടുപോയിരിക്കു കയാണെന്നോ പറയുന്നില്ല. യേശുക്രിസ്തു ശത്രുക്കളാൽ ക്രൂശിക്കപ്പെട്ടുവെന്നും, ശിഷ്യന്മാരിൽ ഒരാളായ യൂദാസാണ് അദ്ദേഹത്തെ ഒറ്റിക്കൊടുത്തതെന്നും , മൂന്നാം ദിവസമോ മറ്റോ ശവക്കല്ലറയിൽ നിന്ന് ഉയർത്തെഴുന്നേൽപ്പിക്കപ്പെടുകയും ആകാശത്തേക്കുയർത്തപ്പെടുകയും ചെയ്തുവെന്നുമാണ് ബൈബ്ളും ക്രിസ്ത്യാനികളും പറയുന്നത്. പക്ഷേ, കുരിശു സംഭവത്തെയും ക്രിസ്തുവിന്റെ ഉയർത്തെഴുന്നേൽപ്പിനേയും സംബന്ധിച്ചു ബൈബ്ളിലെ സുവിശേഷങ്ങളും, പ്രസ്താവനകളും പരിശോധിച്ചാൽ അവ പരസ്പര വൈരുദ്ധ്യം നിറഞ്ഞതായി കാണാവുന്നതാണ്. അതുകൊണ്ട് അവയെ

ആസ്പദമാക്കി ആ സംഭവത്തിനു ഒരു ഐക്യ രൂപം നിർണയിക്കുവാൻ ക്രിസ്ത്യാനികൾക്കു തന്നെയും സാധിക്കാതെയാണിരിക്കുന്നത്.(*)

ലോകാവസാനകാലത്ത് ഈസാ (അ) ഭൂമിയിൽ ഇറങ്ങിവരുമെന്നും, ഇസ്‌ലാമിന്റെ നിയമ നടപടികൾക്കനുസരിച്ച് അദ്ദേഹം നീതിന്യായം നടത്തുമെന്നും, ക്രിസ്ത്യാനികൾ കെട്ടിച്ചമച്ചുണ്ടാക്കിയ പല നടപടികളെയും അദ്ദേഹം എതിർക്കുമെന്നും മറ്റും നബി തിരുമേനി ﷺ പ്രസ്താവിച്ചതായി ബുഖാരി, മുസ്‌ലിം (റ) തുടങ്ങിയ മഹാന്മാർ പല മാർഗങ്ങളിലൂടെ രേഖപ്പെടുത്തിയിട്ടുള്ളതും, പൊതുവെ അറിയപ്പെട്ടതുമാകുന്നു,. ഇതിനെ ബലപ്പെടുത്തുന്ന ചില സൂചനകൾ സൂ: നിസാഉ് 159 ലും സൂ: സുഖ്റുഫ് 61 ലും കാണാവുന്നതുമാകുന്നു. യുക്തി വാദങ്ങളെയോ, കക്ഷി താൽപര്യങ്ങളെയോ മുൻനിറുത്തി ഈ സത്യത്തിനു നേരെ കണ്ണടക്കുകയും, ഒരു മുൻവിധിവെച്ചുകൊണ്ടു ക്വുർആനെയും നബിവചനങ്ങളെയും വ്യാഖ്യാനിക്കുവാൻ മുതിരുകയും ചെയ്യുന്നവർക്കേ ഇതിൽ വിയോജിപ്പുണ്ടാകുവാൻ അവകാശമുള്ളൂ.

ഈസാ നബി (അ) ക്കു ക്രിസ്ത്യാനികൾ ദിവ്യത്വം കൽപിച്ചതിനെയും, അദ്ദേഹത്തെ ആരാധിക്കുന്നതിനെയും ഖണ്ഡിച്ചുകൊണ്ടുള്ളതാണ് ഈ സൂറത്തിലെ പല വചനങ്ങളും. മറ്റു സൂറത്തുകളിലും ഇതുപോലെ പല വചനങ്ങളും കാണാവുന്നതാണ്. അദ്ദേഹത്തിനു ദിവ്യത്വവും ആരാധ്യതയും കൽപിക്കപ്പെടുവാൻ അവർ പറയുന്ന പ്രധാന ന്യായങ്ങൾ മൂന്നെണ്ണമത്രെ:

(1) അദ്ദേഹം പിതാവില്ലാതെ ജനിച്ചത്.

(2) അദ്ദേഹത്തിന്റെ കൈക്കു പ്രത്യേകമായി വെളിപ്പെട്ട അമാനുഷിക ദൃഷ്ടാന്തങ്ങൾ

(3) അദ്ദേഹം കുരിശിൽ തറച്ചു കൊല്ലപ്പെട്ടശേഷം ആകാശത്തേക്ക് ഉയർത്തപ്പെട്ടുവെന്നുള്ളത്. ഈ മൂന്നിൽ ഒന്നാമത്തെതിനെയും, രണ്ടാമത്തേതിനെയും ക്വുർആൻ ഒട്ടും നിഷേധിച്ചിട്ടില്ലെന്ന് മാത്രമല്ല; രണ്ടിനെയും സ്ഥാപിക്കുകയും, വിശദീകരിക്കുകയുമാണ് ചെയ്തിരിക്കുന്നത്. പക്ഷേ, അതോടൊപ്പം തന്നെ,

***(*) ഈ വിഷയകമായി വേദപുസ്തക നിഘണ്ടുവിൽ ഒരു നീണ്ട പ്രസ്താവന തന്നെ കാണാവുന്നതാണ്. അതിലെ ചില വരികളുടെ ചുരുക്കം ഇപ്രകാരമാകുന്നു. 'അതിനു ഒന്നാമത്തെ തെളിവു നാലു സുവിശേഷങ്ങളല്ല. അവയിലെ വൃത്താന്തങ്ങളെ ഒത്തുനോക്കി പരിശോധിക്കുന്നവർ അബദ്ധമായ അഭിപ്രായത്തിനു അധീനരാകും. സുവിശേഷങ്ങൾ എഴുതപ്പെടുന്നതിന് അനേക സംവത്സരങ്ങൾക്ക് മുമ്പ് യേശു ഉയിർത്തെഴുന്നേറ്റു എന്ന് അനേകായിരം(?) പേർ വിശ്വസിക്കുകയും, അതിന്റെ പേരിൽ അവർ മർദ്ദനത്തിന് വിധേയരാവുകയും ചെയ്തിട്ടുണ്ട്. അതാണ് പ്രധാന തെളിവ്. അതിനെ ആസ്പദമാക്കിയാണ് സുവിശേഷങ്ങളിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്... ഈ വിഷയത്തിൽ പ്രധാന തെളിവ് നാലു സുവിശേഷങ്ങളല്ല. ക്രിസ്ത്വബ്ദം 55ാം കൊല്ലത്തിൽ എഴുതപ്പെട്ട കൊരിന്ത്യർക്കെഴുതിയ പൗലോസിന്റെ ഒന്നാം ലേഖനമാണ് തെളിവ്. ഇവൻ ക്രിസ്തുവിന് ശേഷം മൂന്നോ നാലോ, ഏഴോ കൊല്ലം കഴിഞ്ഞ് വിശ്വസിച്ച ആളാണ്.' (വേ. പു. നി. പേജ് 410) ബൈബ്ളിലെ പരസ്പര വിരുദ്ധമായ പ്രസ്താവനകൾ ക്രിസ്ത്യാനികളെ തന്നെ ഒരെത്തും പിടിയും കിട്ടാതെ കുഴക്കിയിരിക്കുകയാണെന്ന് ഇതിൽ നിന്ന് സ്പഷ്ടമാണല്ലോ. ക്രിസ്തുമതത്തിൽ നിലവിലുള്ള മിക്ക വിശ്വാസ സിദ്ധാന്തങ്ങളുടെയും കാരണക്കാരൻ പൗലോസാണെന്നുള്ളതും പ്രസ്താവ്യമത്രെ.***

അക്കാരണങ്ങളാൽ അദ്ദേഹം ദൈവമോ ദൈവപുത്രനോ ആകുന്നില്ലെന്നും, അതെല്ലാം അല്ലാഹുവിന്റെ കഴിവിൽപെട്ടതും, അവന്റെ പ്രവൃത്തിയുമാണെന്നും ആകയാൽ അദ്ദേഹം അല്ലാഹുവിന്റെ സൃഷ്ടിയും അടിയാനും അല്ലാതാകുന്നില്ലെന്നും സ്ഥാപിച്ചിരിക്കുന്നു. നേരെ മറിച്ച് ഈ രണ്ടു ന്യായങ്ങളെയും അപ്പാടെ നിഷേധിക്കുകയായിരുന്നു ക്വുർആന്റെ ലക്ഷ്യമെങ്കിൽ ഇത്രയൊന്നും വിശദീകരണമോ ആവർത്തനമോ ആവശ്യമില്ലായിരുന്നു. ഒരൊറ്റ പ്രാവശ്യം ഈസായുടെ പിതാവ് ഇന്ന വ്യക്തിയാണെന്നോ, അദ്ദേഹത്തിനു ഒരു പിതാവുണ്ടായിരുന്നുവെന്നോ അങ്ങ് പറഞ്ഞാൽ ഒന്നാമത്തെ ന്യായം ഖണ്ഡിക്കുവാൻ അതുമാത്രം മതിയായേനെ. അതുപോലെ തന്നെ രണ്ടാമത്തെ ന്യായത്തെ ഖണ്ഡിക്കുവാൻ അത്തരം ദൃഷ്ടാന്തങ്ങളൊന്നും അദ്ദേഹം കാണിച്ചിട്ടില്ലെന്നോ, അദ്ദേഹം കാണിച്ച ദൃഷ്ടാന്തങ്ങൾ മറ്റു വല്ലതുമായിരുന്നുവെന്നോ ഒരു സൂചന നൽകിയാലും മതിയാകുമായിരുന്നു. അതൊന്നും ചെയ്യാതെ ക്രിസ്ത്യാനികളുടെ പ്രസ്തുത ന്യായങ്ങളെ ശരിവെക്കുകയും, അതോടൊപ്പം അദ്ദേഹത്തിന്റെ ദിവ്യത്വത്തെ നിഷേധിക്കുകയുമാണ് അല്ലാഹു ചെയ്യുന്നത്.

എന്നാൽ, മൂന്നാമത്തെ ന്യായത്തെ -ക്രൂശിച്ചു കൊല്ലപ്പെട്ട ശേഷം ഉയർത്തപ്പെട്ടുവെന്നതിനെ -സംബന്ധിച്ച് അദ്ദേഹം ക്രൂശിക്കപ്പെടുകയോ കൊല്ലപ്പെടുകയോ ചെയ്തിട്ടില്ലെന്ന് സ്പഷ്ടമാക്കുകയും, ഉയർത്തപ്പെട്ടതിനെ സ്ഥാപിക്കുകയുമാണ് ക്വുർആൻ ചെയ്തിരിക്കുന്നത്. അതെ, وَمَا قَتَلُوهُ وَمَا صَلَبُوهُ (അവർ അദ്ദേഹത്തെ കൊലപ്പെടുത്തിയിട്ടുമില്ല, ക്രൂശിച്ചിട്ടുമില്ല) എന്നു തുറന്ന ഭാഷയിൽ ആ ന്യായത്തിന്റെ ആദ്യത്തെ വശം ഖണ്ഡിക്കുകയും നിഷേധിക്കുകയും ചെയ്തു. ഉയർത്തപ്പെട്ടുവെന്ന വശത്തെ بَل رَّفَعَهُ اللَّهُ إِلَيْهِ (എങ്കിലും അല്ലാഹു അദ്ദേഹത്തെ തന്റെ അടുക്കലേക്ക് ഉയർത്തുകയാണ് ചെയ്തത്) എന്നു പറഞ്ഞ് സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു. മാത്രമല്ല, കുരിശു സംഭവത്തിന്റെ കഥ ഉണ്ടാകുവാനും പ്രചരിക്കുവാനുമുള്ള കാരണം എന്താണെന്നു ചൂണ്ടിക്കാട്ടുകകൂടി ചെയ്തിരിക്കുന്നു. അതെ, وَلَٰكِن شُبِّهَ لَهُمْ (എങ്കിലും അവർക്ക് അദ്ദേഹത്തെ തിരിച്ചറിയാതെ പോയിരിക്കുകയാണ്) എന്നും അഥവാ ഈസായാണെന്നു തെറ്റിദ്ധരിച്ചുകൊണ്ട് വേറെ ഒരാളെ അവർ കുരിശിൽ തറച്ചു കൊലപ്പെടുത്തുകയാണുണ്ടായതെന്നും, കൊല്ലപ്പെട്ട ആൾ അദ്ദേഹം തന്നെയാണെന്ന് അവർക്ക് യാതൊരു അറിവും ഉണ്ടായിരുന്നില്ല (مَا لَهُم بِهِ مِنْ عِلْمٍ) എന്നുമൊക്കെ വിസ്തരിച്ചു പറയുകയും ചെയ്തിരിക്കുന്നു.

എന്നിരിക്കെ, ക്രൂശിച്ചതും കൊലപ്പെടുത്തിയതും സത്യമല്ലാത്തതുപോലെ, ഉപരിലോകത്തേക്കു ഉയർത്തിയതും സത്യമല്ലായിരുന്നുവെങ്കിൽ- ശത്രുക്കളിൽ നിന്ന് എങ്ങിനെയോ രക്ഷപ്പെടുകയും പിന്നീട് എല്ലാവരെയുംപോലെ മരണമടയുകയും, ആത്മാവ് മാത്രം ഉയർത്തപ്പെടുകയുമാണ് ഉണ്ടായതെങ്കിൽ- അവർ അദ്ദേഹത്തെ കൊലപ്പെടുത്തിയിട്ടുമില്ല, ക്രൂശിച്ചിട്ടുമില്ല, അല്ലാഹു, അദ്ദേഹത്തെ ഉയർത്തികൊണ്ടുപോയിട്ടുമില്ല എന്നോ മറ്റോ ആയിരുന്നു പറയേണ്ടിയിരുന്നത്. (അദ്ദേഹത്തെ ഉയർത്തി) എന്ന വാക്കിന്റെ താൽപര്യം, മരണശേഷം ആത്മാവിനെ ഉയർത്തി എന്നാണെന്നു സങ്കൽപ്പിക്കുക, അങ്ങനെയാണെങ്കിൽ, ആശയക്കുഴപ്പവും, തെറ്റായ വിശ്വാസവും നീക്കുവാനല്ല- കൂടുതൽ വർദ്ധിപ്പിക്കുവാൻ മാത്രമായിരിക്കും -അത് ഉപയോഗപ്പെടുക.

وَجَاعِلُ الَّذِينَ اتَّبَعُوكَ ..... (നിന്നെ പിൻപറ്റിയവരെ ക്വിയാമത്തുനാൾവരേക്കും നാം അവിശ്വസിച്ചവർക്കു മീതെയാക്കി വെക്കുന്നതാണ്) എന്നു പറഞ്ഞതിന്റെ സാരം രണ്ടു പ്രകാരത്തിൽ വിവരിക്കപ്പെട്ടു കാണാം. ഓരോ വീക്ഷണത്തിലൂടെയും നോക്കുമ്പോൾ രണ്ടും ശരിയായിരിക്കുവാൻ ഇടയുണ്ടുതാനും. അവയുടെ ചുരുക്കം ഇതാകുന്നു:

(1) പിൻപറ്റിയവർ എന്നു പറഞ്ഞത് ക്രിസ്ത്യാനികളെയും, അവിശ്വസിച്ചവർ എന്നുപറഞ്ഞത് യഹൂദികളെയും ഉദ്ദേശിച്ചാകുന്നു. അദ്ദേഹത്തിനു ശേഷം ക്രിസ്ത്യാനികൾ അദ്ദേഹത്തിന്റെ മാർഗത്തിൽ നിന്നു എത്രതന്നെ പിഴച്ചുപോയിട്ടുണ്ടെങ്കിലും- അദ്ദേഹത്തിന്റെ അനുയായികളെന്ന പാരമ്പര്യം നിലനിറുത്തിപ്പോരുന്നവരെന്ന നിലക്ക്-ആ സമുദായം യഹൂദികളെ അപേക്ഷിച്ച് ശക്തിയിലും പ്രതാപത്തിലും കവിഞ്ഞു നിൽക്കുന്നവരായിരിക്കും.

(2) ഈസാ(അ) ന്റെ കാലത്ത് അദ്ദേഹത്തിൽ വിശ്വസിക്കുകയും, അദ്ദേഹം സ്വീകരിച്ച സത്യമാർഗം തെറ്റിപ്പോകാതിരിക്കുകയും ചെയ്ത എല്ലാ സത്യവിശ്വാസികളുമാണ് 'പിൻപറ്റിയവർ' എന്നതുകൊണ്ടുള്ള വിവക്ഷ. അല്ലാത്തവരെല്ലാം അവിശ്വസിച്ചവരും ഇതനുസരിച്ച് അദ്ദേഹത്തെ പിൻപറ്റിയവരെ 'അവിശ്വാസികളുടെ മീതെയാക്കുക' എന്ന് പറഞ്ഞതിന്റെ താൽപര്യം. ശക്തിയിലും പ്രതാപത്തിലും മീതെയാക്കുക എന്നല്ല, ന്യായം, സത്യം, തെളിവ്, അല്ലാഹുവിങ്കലുള്ള സ്ഥാനപദവി ആദിയായവയിൽ അവരെക്കാൾ മികച്ചവരാക്കുക എന്നതായിരിക്കും (الله اعلم) മേൽ വിവരിച്ച വിഷയങ്ങളെ ചൂണ്ടിക്കൊണ്ടു അടുത്ത വചനത്തിൽ അല്ലാഹു പറയുന്നു:

ذَٰلِكَ نَتْلُوهُ عَلَيْكَ مِنَ ٱلْـَٔايَـٰتِ وَٱلذِّكْرِ ٱلْحَكِيمِ ﴿٥٨﴾

**《58》 (നബിയേ) അത് [മേൽ വിവരിച്ചത്] ലക്ഷ്യങ്ങളെയും, യുക്തിമത്തായ ഉൽബോധനവുമായിക്കൊണ്ട് നാം നിനക്ക് ഓതി ക്കേൾപിക്കുകയാണ്.**

《58》 ذَٰلِكَ അതു نَتْلُوهُ അതുനാം ഓതിതരുന്നു عَلَيْكَ നിനക്ക് مِنَ الآيَاتِ ആയത്ത് (ദൃഷ്ടാന്തം)കളായിട്ടു وَالذِّكْرِ ഉൽബോധനവും, പ്രസ്താവനയും الْحَكِيمِ യുക്തിമത്തായ

നബി ﷺ തിരുമേനിയുടെ സത്യതക്കു, ഈസാ (അ) നെ സംബന്ധിച്ച സത്യാവസ്ഥ വേദക്കാർ മനസ്സിലാക്കുന്നതിന് മതിയായ ലക്ഷ്യങ്ങളും, ക്വുർആന്റെ ഉൽബോധനങ്ങളുമായിക്കൊണ്ട് നബി ﷺ ക്കു അല്ലാഹു അവതരിപ്പിച്ചു കൊടുക്കുന്നതാണ് മേൽപ്രസ്താവിച്ച വിവരങ്ങളൊക്കെ എന്നു സാരം. ഈസാ (അ) ന്റെ വിഷയത്തിലുള്ള സത്യാവസ്ഥ മുകളിൽ വിവരിച്ചപോലെ തന്നെയാണെങ്കിലും അദ്ദേഹത്തിന്റെ ജനനത്തിലുണ്ടായ പ്രത്യേകത നിമിത്തം, മറ്റു മനുഷ്യർക്കൊന്നുമുണ്ടായിട്ടില്ലാത്ത ചില പ്രത്യേക സ്ഥാന പദവികൾ അദ്ദേഹത്തിനുണ്ടായിരിക്കേണ്ടതല്ലെ എന്നു വല്ലവരും കരുതുന്ന പക്ഷം, അതിനുള്ള മറുപടി അല്ലാഹു നൽകുന്നു:-

إِنَّ مَثَلَ عِيسَىٰ عِندَ ٱللَّهِ كَمَثَلِ ءَادَمَ ۖ خَلَقَهُۥ مِن تُرَابٍ ثُمَّ قَالَ لَهُۥ كُن فَيَكُونُ ﴿٥٩﴾

《59》 നിശ്ചയമായും. ഈസായുടെ ഉപമ, അല്ലാഹുവിന്റെ അടുക്കൽ ആദമിന്റെ ഉപമ പോലെയാകുന്നു. [അതിൽ കവിഞ്ഞൊന്നുമില്ല] (അതെ) അവൻ അദ്ദേഹത്തെ മണ്ണിനാൽ സൃഷ്ടിച്ചു (രൂപപ്പെടുത്തി); പിന്നീട് അതിനോടു 'ഉണ്ടാകുക' എന്നു പറഞ്ഞു; അപ്പോൾ (അതാ)അതുണ്ടാകുന്നു!

ٱلْحَقُّ مِن رَّبِّكَ فَلَا تَكُن مِّنَ ٱلْمُمْتَرِينَ ﴿٦٠﴾

《60》 യഥാർത്ഥം, നിന്റെ റബ്ബിങ്കൽ നിന്നുള്ളതാകുന്നു. ആകയാൽ, നീ സന്ദേഹപ്പെടുന്നവരുടെ കൂട്ടത്തിലായിത്തീരരുത്.

《59》 إِنَّ مَثَلَ നിശ്ചയമായും ഉപമ عِيسَى ഈസായുടെ عِندَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ كَمَثَلِ ഉപമപോലെയാകുന്നു آدَمَ ആദമിന്റെ خَلَقَهُ അദ്ദേഹത്തെ അവൻ സൃഷ്ടിച്ചു (രൂപപ്പെടുത്തി) مِن تُرَابٍ മണ്ണിനാൽ, മണ്ണിൽ നിന്ന് ثُمَّ قَالَ പിന്നെ അവൻ പറഞ്ഞു لَهُ അതിനോട് كُن ഉണ്ടാകുക فَيَكُونُ അപ്പോൾ അതു (അവൻ) ഉണ്ടാകുന്നു (ഉണ്ടാകുകയായി) 《60》 الْحَقُّ യഥാർത്ഥം, സത്യം مِن رَبِّكَ നിന്റെ റബ്ബിങ്കൽ നിന്നാകുന്നു فَلَا تَكُن അതിനാൽ നീ ആയിരിക്കരുത് مِنَ الْمُمْتَرِينَ സംശയപ്പെടുന്നവരിൽ

മനുഷ്യ വർഗത്തിന്റെ ആദ്യപിതാവും ഒന്നാമത്തെ മനുഷ്യനുമായ ആദം (അ) നെ അല്ലാഹു സൃഷ്ടിച്ചുണ്ടാക്കിയത് പിതാവിൽനിന്നോ, മാതാവിൽനിന്നോ അല്ല. ഒരു സ്ത്രീ പുരുഷ സമ്പർക്കം അതിനു മുമ്പ് ഉണ്ടായിട്ടുമില്ല. മണ്ണിൽ നിന്നു അല്ലാഹു അദ്ദേഹത്തെ രൂപപ്പെടുത്തിയുണ്ടാക്കി. പിന്നീട് അതിനോടു മനുഷ്യനാവണമെന്നു കൽപിച്ചു. അതു മനുഷ്യനായിത്തീർന്നു. അത്രമാത്രം. ഈസായുടെ ജനനമാണെങ്കിൽ അതു ഒരു മാതാവിൽ നിന്നാണ്. ആ സ്ഥിതിക്കു അതിനെക്കാൾ എത്രയോ പുതുമയും അത്ഭുതകരവുമാണ് ആദമിന്റെ ഉത്ഭവം. എന്നിരിക്കെ, ഈസയെക്കാൾ ഉന്നത സ്ഥാനം കൽപിക്കേണ്ടത് ആദമിനല്ലേ? അദ്ദേഹത്തിനു ആരും ദിവ്യത്വം കൽപിക്കുന്നില്ല. യാഥാർത്ഥ്യം ഇതായിരിക്കെ, ഈ വിഷയത്തിൽ സംശയത്തിനോ ആശയ കുഴപ്പത്തിനോ സ്ഥാനമില്ല എന്നുസാരം. നബി ﷺ യോട് സംശയിക്കുവാൻ ഇടയുള്ളതു കൊണ്ടല്ല; മറിച്ച് മറ്റുള്ളവർ സംശയത്തിന്നധീനരായിത്തീരരുതെന്നുള്ള ഒരു താക്കീതാണിത്.

ആണും പെണ്ണും കൂടാതെ അല്ലാഹു ആദം (അ) നെ സൃഷ്ടിച്ചു. ഒരു പെണ്ണിലൂടെ അല്ലാതെ ഹവ്വാഉ് (അ) നെയും സൃഷ്ടിച്ചു. ആണിന്റെ ബന്ധംകൂടാതെ ഈസാ(അ) നെയും അവൻ സൃഷ്ടിച്ചു. ആണിൽ നിന്നും പെണ്ണിൽ നിന്നുമായിട്ടാണ് മറ്റുള്ളവരുടെയെല്ലാം സൃഷ്ടി നടന്നുവരുന്നത്. അപ്പോൾ, അല്ലാഹു എന്ത് ഉദ്ദേശിക്കുന്നുവോ അതു ചെയ്‌വാൻ അവനു കഴിവുണ്ടെന്നും, അവനെ

സംബന്ധിച്ചിടത്തോളം, മാറ്റം വരുത്തുവാൻ പാടില്ലാത്ത പ്രകൃതി നിയമം എന്നൊന്നില്ലെന്ന് സ്പഷ്ടമത്രെ. നാം സാധാരണ കണ്ടു പരിചയിച്ചു വരുന്ന ചില കാര്യകാരണ ബന്ധങ്ങളെ ആസ്പദമാക്കി നാം ഇന്നിന്നതു പ്രകൃതി നിയമമെന്നു കരുതുകയും, അതിനെതിരിൽ വല്ലതും സംഭവിക്കുന്ന പക്ഷം അതു നമ്മെ അത്ഭുതപ്പെടുത്തുകയും ചെയ്യുന്നുവെന്നല്ലാതെ, ആ പ്രകൃതി വ്യവസ്ഥയുടെ സ്രഷ്ടാവായ അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം എല്ലാം ഒരുപോലെത്തന്നെ. ഒരു കാര്യം ഉണ്ടാവണമെന്നു അവൻ ഉദ്ദേശിച്ചാൽ അതുണ്ടാകണമെന്നു അവൻ കൽപിക്കുകയേവേണ്ടൂ. അതങ്ങുണ്ടാകുകയായി അല്ലാഹു തുടരുന്നു:-

فَمَنْ حَآجَّكَ فِيهِ مِنۢ بَعْدِ مَا جَآءَكَ مِنَ ٱلْعِلْمِ فَقُلْ تَعَالَوْا۟ نَدْعُ أَبْنَآءَنَا وَأَبْنَآءَكُمْ وَنِسَآءَنَا وَنِسَآءَكُمْ وَأَنفُسَنَا وَأَنفُسَكُمْ ثُمَّ نَبْتَهِلْ فَنَجْعَل لَّعْنَتَ ٱللَّهِ عَلَى ٱلْكَـٰذِبِينَ ﴿٦١﴾

**﴾61﴿ ഇനി, നിനക്കു അറിവു വന്നുകിട്ടിയശേഷം,അതിൽ [അദ്ദേഹത്തിന്റെ കാര്യത്തിൽ] നിന്നോട് വല്ലവരും (തർക്കിച്ച്) ന്യായവാദം നടത്തുന്നതായാൽ, നീ പറയുക: 'വരുവിൻ, ഞങ്ങളുടെ പുത്രന്മാരെയും, നിങ്ങളുടെ പുത്രന്മാരെയും, ഞങ്ങളുടെ സ്ത്രീകളെയും, നിങ്ങളുടെ സ്ത്രീകളെയും, ഞങ്ങളെത്തന്നെയും നിങ്ങളെത്തന്നെയും നാം വിളിക്കുക: പിന്നെ നാം ഉള്ളഴിഞ്ഞു പ്രാർത്ഥിക്കുക; അങ്ങനെ, അല്ലാഹുവിന്റെ ശാപത്തെ നാം വ്യാജം പറയുന്നവരുടെമേൽ ആ(ക്കുവാൻ പ്രാർത്ഥി)ക്കുക'**

إِنَّ هَـٰذَا لَهُوَ ٱلْقَصَصُ ٱلْحَقُّ ۚ

**﴾62﴿ നിശ്ചയമായും, ഇതുതന്നെയാണു യഥാർത്ഥമായ കഥാവിവരണം.**

وَمَا مِنْ إِلَـٰهٍ إِلَّا ٱللَّهُ ۚ وَإِنَّ ٱللَّهَ لَهُوَ ٱلْعَزِيزُ ٱلْحَكِيمُ ﴿٦٢﴾

**അല്ലാഹു അല്ലാതെ യാതൊരു ആരാധ്യനും ഇല്ലതാനും. നിശ്ചയമായും, അല്ലാഹു തന്നെയാണ് അഗാധജ്ഞനായ പ്രതാപശാലിയും.**

فَإِن تَوَلَّوْا۟ فَإِنَّ ٱللَّهَ عَلِيمٌۢ بِٱلْمُفْسِدِينَ ﴿٦٣﴾

**﴾63﴿ എന്നിട്ട് അവർ തിരിഞ്ഞുകളഞ്ഞെങ്കിൽ, നിശ്ചയമായും അല്ലാഹു, നാശകാരികളെപ്പറ്റി അറിയുന്നവനാകുന്നു. [ഇതവർ ഓർത്തിരിക്കട്ടെ.]**

﴾61﴿ فَمَنْ എനി (അതിനാൽ) വല്ലവരും حَاجَّكَ നിന്നോട് ന്യായവാദം ചെയ്താൽ فِيهِ അതിൽ, അദ്ദേഹത്തിൽ مِنْ بَعْدِ ശേഷമായിട്ട് مَا جَاءَكَ നിനക്ക് വന്നതിന്റെ مِنَ الْعِلْمِ അറിവിൽ നിന്നും فَقُلْ അപ്പോൾ നീ പറയുക تَعَالَوْا നിങ്ങൾ വരുവിൻ نَدْعُ നാം വിളിക്കുക أَبْنَاءَنَا ഞങ്ങളുടെ പുത്രൻമാരെ وَأَبْنَاءَكُمْ നിങ്ങളുടെ പുത്രൻമാരെയും وَنِسَاءَنَا ഞങ്ങളുടെ സ്ത്രീകളെയും وَنِسَاءَكُمْ നിങ്ങളുടെ സ്ത്രീകളെയും وَأَنْفُسَنَا ഞങ്ങളുടെ സ്വന്ത(ദേഹ)ങ്ങളെയും وَأَنْفُسَكُمْ നിങ്ങളുടെ സ്വന്ത (ദേഹ)ങ്ങളെയും ثُمَّ نَبْتَهِلْ പിന്നെ നാം ഉള്ളഴിഞ്ഞപേക്ഷിക്കുക (നമുക്ക് ഭക്തിയോടെ പ്രാർത്ഥിക്കാം) فَنَجْعَلْ അങ്ങനെ നാം ആക്കുക لَعْنَتَ اللَّهِ അല്ലാഹുവിന്റെ ശാപത്തെ عَلَى الْكَاذِبِينَ വ്യാജം പറയുന്നവരുടെ മേൽ ﴾62﴿ إِنَّ هَٰذَا നിശ്ചയമായും ഇത് لَهُوَ ഇത് തന്നെയാണ് الْقَصَصُ കഥനം الْحَقُّ യഥാർത്ഥമായ وَمَا مِنْ إِلَٰهٍ ഒരു ഇലാഹുമില്ല താനും إِلَّا اللَّهُ അല്ലാഹുവല്ലാതെ وَإِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَهُوَ الْعَزِيزُ അവൻ തന്നെ പ്രതാപശാലി(യും) الْحَكِيمُ അഗാധജ്ഞനായ ﴾63﴿ فَإِنْ تَوَلَّوْا എന്നിട്ട് (എനി) അവർ തിരിഞ്ഞുകളഞ്ഞെങ്കിൽ فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു عَلِيمٌ അറിവുള്ളവനാകുന്നു بِالْمُفْسِدِينَ നാശകാരികളെപ്പറ്റി

---

ഈസാ നബി (അ)യുടെ യഥാർത്ഥ ചരിത്രം ഇന്നിന്ന പ്രകാരമാണെന്നും അദ്ദേഹം ദൈവമോ ദൈവപുത്രനോ, അല്ലെന്നും കഴിഞ്ഞ വചനങ്ങളിൽ വിശദമായി വിവരിച്ചു. അതിൽ സംശയത്തിന് എനി വകയില്ലെന്നും ചൂണ്ടിക്കാട്ടി. അതെല്ലാം കേട്ടറിയുകയും അതിനെതിരിൽ തെളിവുകൾ സമർപ്പിക്കുവാൻ കഴിയാതിരിക്കുകയും ചെയ്തിട്ടുപോലും സത്യത്തിലേക്ക് മടങ്ങുവാൻ തയ്യാറില്ലാതെ, അവിശ്വാസത്തിൽതന്നെ ഉറച്ചുനിൽക്കുന്ന ക്രിസ്ത്യാനികളെ- ഒരു അവസാനക്കൈ എന്നോണം- അല്ലാഹു ഒരു 'മുബാഹലഃ (مباهلة)' ക്ക് ആഹ്വാനം ചെയ്യുന്നതാണ് 61-ാം വചനത്തിൽ കാണുന്നത്. അന്യോന്യം ഉള്ളഴിഞ്ഞ് ശാപപ്രാർത്ഥന നടത്തുക- അഥവാ രണ്ടുകൂട്ടരും ഒരുമിച്ചുകൂടി 'നമ്മിൽ കള്ളവാദികളായവർക്ക് അല്ലാഹുവിന്റെ ശാപം വരട്ടെ' എന്ന് എല്ലാവരും അല്ലാഹുവിനോട് അകമഴിഞ്ഞ് പ്രാർത്ഥിക്കുക എന്നത്രെ 'മുബാഹലഃ' കൊണ്ടുദ്ദേശ്യം.

ഈ സൂറത്തിന്റെ ആരംഭംമുതൽ ഏറെക്കുറെ എൺപത് വചനങ്ങൾ- അല്ലെങ്കിൽ ഏതാനും വചനങ്ങൾ- നജ്റാനിൽ നിന്നുവന്ന ക്രിസ്തീയ നിവേദക സംഘത്തിന്റെ വരവിനെത്തുടർന്ന് അവതരിച്ചതാണെന്നും, നബിﷺ അവസാനം അവരെ മുബാഹലഃക്ക് ക്ഷണിക്കുകയുണ്ടായെന്നും, അവർ ഒഴിഞ്ഞുമാറുകയാണ് ചെയ്തതെന്നും, നാം മുമ്പ് കണ്ടുവല്ലോ. ഈ വചനമനുസരിച്ചായിരുന്നു നബിﷺ അവരെ അതിന് ക്ഷണിച്ചത്. ആദ്യം അവർ അതിന് സമ്മതിക്കുകയുണ്ടായി. അലി, ഫാത്തിമ, ഹസൻ, ഹുസൈൻ (റ) എന്നിവരെയും കൂട്ടിക്കൊണ്ട് നബിﷺ നിശ്ചിത സമയത്തും സ്ഥലത്തും തയ്യാറായി വന്നു. പക്ഷേ, ക്രിസ്ത്യാനി സംഘം വരുവാൻ ധൈര്യപ്പെട്ടില്ല. തൽക്കാലം ചില ഒഴികഴിവുകൾ പറഞ്ഞ് പിൻമാറുകയും, നബിﷺ യുമായി ചില സന്ധി നിശ്ചയങ്ങൾ ചെയ്ത്

തിരിച്ചുപോകുകയുമാണ് അവർ ചെയ്തത്. സംഘത്തിലെ ചില നേതാക്കൾ 'മുബാഹലഃ' ക്കനുകൂലം പ്രകടിപ്പിച്ചപ്പോൾ മറ്റ് ചിലർ അവരോട് ഇങ്ങനെ പറയുകയുണ്ടായി. 'മുഹമ്മദ് സത്യവാനായ ഒരു പ്രവാചകനാണെന്ന് നിങ്ങൾക്കറിയാം. ഒരു പ്രവാചകനുമായി ശാപ പ്രാർത്ഥന ( مباهلة ) നടത്തുന്ന ജനത നാമാവശേഷമാവാതിരിക്കുകയില്ല.' അവരെപ്പറ്റി നബിﷺ പറഞ്ഞു: 'അവർ മുബാഹലഃക്ക് പുറപ്പെട്ടു വന്നിരുന്നെങ്കിൽ അവരുടെ സ്വത്തും കുടുംബവും ഇല്ലാതെ (എല്ലാം നഷ്ടപ്പെട്ടുകൊണ്ട്) അവർ മടങ്ങുമായിരുന്നു.' പ്രസ്തുത സംഭവം വിശദമായും സംക്ഷിപ്തമായും പല മാർഗങ്ങളിൽകൂടി ഹദീഥ് പണ്ഡിതൻമാർ രേഖപ്പെടുത്തിക്കാണാവുന്നതാണ്.

വാദപ്രതിവാദ വേളകളിൽ സത്യം വ്യക്തമായി പുലർന്നാലും, അഹങ്കാരവും പിടിവാശിയും നിമിത്തം പലരും സത്യം സ്വീകരിക്കുവാൻ തയ്യാറാവാതിരിക്കുക പതിവാണ്. ഏത് കടുംകയ്യും, സൂത്രങ്ങളും ഉപയോഗിച്ച് സ്വന്തം നിലയിൽ അവർ ഉറച്ച് നിൽക്കുകയും ചെയ്യും. എന്നാൽ, സ്വന്തം കുട്ടികളെയും സ്ത്രീകളെയും ഒന്നടങ്കം നാശത്തിലേക്ക് വലിച്ചിടുവാൻ അൽപം ബുദ്ധിയുള്ളവരാരും ധൈര്യപ്പെടുകയില്ല. അതുകൊണ്ടായിരിക്കാം അവരെക്കൂടി മുബാഹലഃയിൽ പങ്കെടുപ്പിക്കാൻ കൽപിക്കുന്നത്. الله اعلم. സത്യം തങ്ങളുടെ ഭാഗത്താണെന്ന പൂർണവിശ്വാസമുള്ളവർക്ക് ഒന്നും ഭയപ്പെടേണ്ടതായിട്ടില്ലതാനും. സത്യം ഇന്നതാണെന്ന് ബോദ്ധ്യപ്പെട്ടിട്ട് പിന്നെയും അത് സ്വീകരിക്കാതിരിക്കുകയും, മുബാഹലഃയിൽ നിന്ന് ഒഴിഞ്ഞുമാറുകയും ചെയ്യുന്നവർ നാശകാരികളും കുഴപ്പക്കാരുമാണെന്നും, അവരെക്കുറിച്ച് അല്ലാഹുവിന് വേണ്ടതുപോലെ അറിയാമെന്നും, അവരുടെ പേരിൽ വേണ്ടുന്ന നടപടികൾ അവൻ വഴിയെ എടുത്തുകൊള്ളുമെന്നുമുള്ള താക്കീതാണ് 63-ാം വചനത്തിൽ അടങ്ങിയിരിക്കുന്നത്.

## വിഭാഗം - 7

قُلْ يَٰٓأَهْلَ ٱلْكِتَٰبِ تَعَالَوْا۟ إِلَىٰ كَلِمَةٍ سَوَآءٍۭ بَيْنَنَا وَبَيْنَكُمْ أَلَّا نَعْبُدَ إِلَّا ٱللَّهَ وَلَا نُشْرِكَ بِهِۦ شَيْـًٔا وَلَا يَتَّخِذَ بَعْضُنَا بَعْضًا أَرْبَابًا مِّن دُونِ ٱللَّهِ ۚ فَإِن تَوَلَّوْا۟ فَقُولُوا۟

﴾64﴿ **(നബിയേ) പറയുക: 'വേദക്കാരേ, ഞങ്ങൾക്കും നിങ്ങൾക്കുമിടയിൽ സമമായ ഒരു വാക്കിലേക്ക് [തത്വത്തിലേക്ക്] വരുവിൻ; അതായത്: അല്ലാഹുവിനെയല്ലാതെ നാം ആരാധിക്കാതിരിക്കുകയും, അവനോട് യാതൊന്നിനെയും നാം പങ്കുചേർക്കാതിരിക്കുകയും, നമ്മിൽ ചിലർ ചിലരെ അല്ലാഹുവിന് പുറമെ റബ്ബുകളാക്കാതിരിക്കുകയും ചെയ്യുക എന്ന് (ഉള്ളതിലേക്ക്).'**

**എന്നിട്ടവർ തിരിഞ്ഞുകളയുന്നപക്ഷം, (അവരോട്) നിങ്ങൾ പറഞ്ഞു**

കൊള്ളുക: ഞങ്ങൾ 'മുസ്‌ലിം' കളാണ് [അല്ലാഹുവിന് കീഴൊതുങ്ങി യവരാണ്] എന്ന് നിങ്ങൾ സാക്ഷ്യം വഹിച്ചുകൊള്ളുവിൻ.'

ٱشْهَدُوا۟ بِأَنَّا مُسْلِمُونَ ﴿٦٤﴾

---

《64》 قُلْ നീ പറയുക يَا أَهْلَ الْكِتَابِ വേദക്കാരേ تَعَالَوْا നിങ്ങൾ വരുവിൻ إِلَىٰ كَلِمَةٍ ഒരു വാക്കിലേക്ക് سَوَاءٍ സമമായ بَيْنَنَا ഞങ്ങൾക്കിടയിൽ وَبَيْنَكُمْ നിങ്ങൾക്കിടയിലും أَلَّا نَعْبُدَ നാം ആരാധിക്കുകയില്ലെന്ന് إِلَّا اللَّهَ അല്ലാഹുവിനെയല്ലാതെ وَلَا نُشْرِكَ بِهِ അവനോട് നാം പങ്കു ചേർക്കുകയില്ല എന്നും شَيْئًا യാതൊന്നിനെയും وَلَا يَتَّخِذَ ആക്കുകയില്ലെന്നും بَعْضُنَا നമ്മിൽ ചിലർ بَعْضًا ചിലരെ أَرْبَابًا റബ്ബുകൾ مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ فَإِنْ تَوَلَّوْا എന്നിട്ട് (എന്നാൽ) അവർ തിരിഞ്ഞുകളഞ്ഞെങ്കിൽ فَقُولُوا നിങ്ങൾ പറയുവിൻ اشْهَدُوا നിങ്ങൾ സാക്ഷ്യം വഹിക്കുവിൻ എന്ന് بِأَنَّا مُسْلِمُونَ ഞങ്ങൾ മുസ്‌ലിംകളാകുന്നുവെന്ന്

---

പ്രവാചകൻമാരുടെ അനുയായികളെന്ന പാരമ്പര്യം പുലർത്തിപ്പോരുന്ന സമുദായങ്ങൾക്കാണ് أَهْلَ الْكِتَابِ (വേദക്കാർ) എന്ന് പറയുന്നത്. വേദക്കാരായി നിലവിലുള്ളത് യഹൂദികളും ക്രിസ്ത്യാനികളുമാകുന്നു. അല്ലാഹുവിനെയല്ലാതെ ആരാധിക്കുവാൻ പാടില്ലെന്നും . അവന് യാതൊരു പങ്കുകാരെയും സമൻമാരെയും ഏർപ്പെടുത്തുവാൻ പാടില്ലെന്നും പ്രബോധനം ചെയ്യാത്ത ഒരു റസൂലും വേദഗ്രന്ഥവും ഇല്ല. അല്ലാഹു പറയുന്നു: وَمَا أَرْسَلْنَا مِنْ قَبْلِكَ مِنْ رَسُولٍ إِلَّا نُوحِي إِلَيْهِ أَنَّهُ لَا إِلَٰهَ إِلَّا أَنَا فَاعْبُدُونِ ﴿الانبياء: ٢٥﴾ (ഞാനല്ലാതെ ഒരു ഇലാഹുമില്ല, അതിനാൽ നിങ്ങൾ എന്നെ ആരാധിക്കണം എന്ന് വഹ്‌യ് നൽകിക്കൊണ്ടല്ലാതെ നിനക്ക് മുമ്പ് ഒരു റസൂലിനെയും നാം അയച്ചിട്ടില്ല. (അൻബിയാഉ്) അതുകൊണ്ട് വേദക്കാരെല്ലാം ഒരുപോലെ സ്വീകരിക്കുവാൻ ബാധ്യസ്ഥരായ ആ അടിസ്ഥാന സിദ്ധാന്തത്തിലേക്ക് അവരെ ക്ഷണിക്കുവാൻ അല്ലാഹു നബി ﷺ യോട് കൽപിക്കുകയാണ്. തൗഹീദാകുന്ന ആ അടിസ്ഥാനത്തിൽ നിന്ന് വേദക്കാർ ഏറെക്കുറെ വ്യതിചലിച്ചുപോയിട്ടുണ്ടെങ്കിലും തങ്ങൾ അതിന്റെ ദൗത്യവാഹകൻമാരാണെന്നാണ് അവരുടെയെല്ലാം വാദം.

كلمة എന്ന പദത്തിന് 'വാക്ക്' എന്നാണർത്ഥമെങ്കിലും ഒന്നിലധികം വാക്കുകളെയോ, വാക്യങ്ങളെയോ, പ്രഭാഷണങ്ങളെയോ ഉദ്ദേശിച്ചും അത് ഉപയോഗിക്കാറുണ്ട്. മലയാളത്തിലെ 'വാക്ക്' എന്ന് പദവും ഇതുപോലെ ഉപയോഗിക്കപ്പെടാറുണ്ടല്ലോ. ഇതനുസരിച്ചാണ് മേൽപറഞ്ഞ തത്വങ്ങളെപ്പറ്റി 'ഞങ്ങൾക്കും നിങ്ങൾക്കുമിടയിൽ സമമായ വാക്ക്' എന്ന് പറഞ്ഞത്. ഈ കൽപനയനുസരിച്ച് ക്രിസ്ത്യാനികളെയും, യഹൂദികളെയും– എഴുത്തുമൂലവും അല്ലാതെയും– നബി ﷺ പലപ്പോഴും ക്ഷണിക്കുകയുണ്ടായിട്ടുണ്ടെന്ന് ഹദീഥുകളിലും, ചരിത്രഗ്രന്ഥങ്ങളിലും കാണാവുന്നതാകുന്നു. റോമാ ചക്രവർത്തിയായ ഹിറക്വലിയൂസിന് നബി ﷺ അയച്ച കത്ത് ഇക്കൂട്ടത്തിൽ പ്രത്യേകം പ്രസ്താവ്യമത്രെ. വേദക്കാരായ എല്ലാവരും സമ്മതിക്കുവാനും യോജിക്കുവാനും ബാധ്യതയുള്ള മൂന്ന് അടിസ്ഥാന തത്വങ്ങളാണ് അല്ലാഹു ഇവിടെ എടുത്ത് പറഞ്ഞിരിക്കുന്ന

ത്. അതായത്:-

(1) അല്ലാഹുവിനെയല്ലാതെ ആരാധിക്കാതിരിക്കുക. ഈ തത്വം ശരിക്കും അംഗീക രിച്ചുകഴിഞ്ഞാൽ, ആരാധനയുടെ വകുപ്പിൽപെടുന്നതും, മനസാ വാചാ കർമണാ ഉണ്ടാ കുന്നതുമായ ഏതൊരു കാര്യവും അല്ലാഹുവിനല്ലാതെ മറ്റാർക്കും അർപ്പിക്കുക സാധ്യ മല്ലാതാകുന്നു.

(2) അവനോട് ഒന്നിനെയും പങ്കുചേർക്കാതിരിക്കുക. അവന്റെ ഗുണവിശേഷങ്ങളി ലാകട്ടെ, അധികാരാവകാശങ്ങളിലാകട്ടെ, പ്രവർത്തനങ്ങളിലോ സത്തയിലോ ആകട്ടെ ആർക്കെങ്കിലും വല്ല പങ്കുമുണ്ടെന്ന് വരുത്തുന്ന എല്ലാ വിശ്വാസവും, വാക്കും, പ്രവൃ ത്തിയും അവനോട് പങ്കുചേർക്കലാകുന്നു. ഇതിനാണ് ശിർക്ക് എന്ന് പറയപ്പെടുന്ന തും.

(3) ചിലർ ചിലരെ റബ്ബുകളാക്കാതിരിക്കുക. അഥവാ അല്ലാഹുവിന്നല്ലാതെ മറ്റാർക്കും റബ്ബിന്റെ സ്ഥാനം കൽപിക്കാതിരിക്കുക. 'നമ്മിൽ ചിലർ ചിലരെ റബ്ബാക്കുക' എന്ന പ്രയോഗം അർത്ഥവത്താകുന്നു. മനുഷ്യരെല്ലാം അല്ലാഹുവിന്റ സൃഷ്ടികളും അടിമക ളുമായിരിക്കെ, മനുഷ്യരിൽ ചിലർ ചിലരെ റബ്ബുകളാക്കി വെക്കുന്നതിന് ഒരു ന്യായവും ഇല്ലല്ലോ എന്ന ഒരു സൂചന അതിൽ അടങ്ങുന്നു. വാസ്തവത്തിൽ ഇക്കാര്യം ആദ്യത്തെ രണ്ട് തത്വങ്ങളിൽ ഉൾപെട്ടതാണെന്നിരിക്കെ പ്രത്യേകം എടുത്ത് പറഞ്ഞത് ഇക്കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതുള്ളതുകൊണ്ടാകുന്നു. മനുഷ്യൻ മനുഷ്യനെ ആരാധിക്കലും, അല്ലാഹുവിന്റെ കൽപനക്കെതിരിൽ മറ്റുള്ളവരുടെ കൽപന അനുസരിക്കലും, മനുഷ്യ വ്യക്തികളിൽ ദിവ്യത്വം കൽപിക്കലുമൊക്കെ ഓരോ തരത്തിലുള്ള റബ്ബാക്കലത്രെ. എന്നാൽ, അതിനെക്കാളെല്ലാം നിഗൂഢമായതും, അതിനെക്കാൾ ദൂരവ്യാപകമായതു മായ മറ്റൊരു റബ്ബാക്കൽ കൂടിയുണ്ട്. അതായത്:-

പണ്ഡിതൻമാരെയും, പുരോഹിതൻമാരെയും റബ്ബുകളാക്കിവെക്കുക. ഇതിനെപ്പറ്റി യാണ് സൂറത്തുത്തൗബയിൽ അല്ലാഹു പറഞ്ഞത്: اتَّخَذُوا أَحْبَارَهُمْ وَرُهْبَانَهُمْ أَرْبَابًا مِّن دُونِ اللَّهِ (അവർ- വേദക്കാർ- തങ്ങളുടെ പണ്ഡിതൻമാരെയും പുരോഹിതൻമാരെയും റബ്ബുകളാക്കിത്തീർത്തു (9: 31). അദിയ്യുബ്നുഹാതിം (റ) ഇസ്ലാമിൽ വരുന്നതിന് മുമ്പ് ഒരു ക്രിസ്ത്യാനിയായിരുന്നു. ഈ വാക്യത്തെക്കുറിച്ച് അദ്ദേഹം നബി ﷺ യോട് ചോദി ക്കുകയുണ്ടായി. അദ്ദേഹം പറഞ്ഞു: 'ഞങ്ങൾ അവരെ ആരാധിച്ചു വരുന്നില്ലല്ലോ! (എ ന്നിരിക്കെ, എന്താണിതിന്റെ ഉദ്ദേശ്യം? ) 'നബിﷺ മറുപടി പറഞ്ഞു: 'അവർ നിങ്ങൾക്ക് ചില കാര്യങ്ങൾ അനുവദനീയമാക്കിത്തരുകയും, ചിലതിനെ അവർ നിങ്ങൾക്ക് നിഷി ദ്ധമാക്കിത്തരുകയും, അത് നിങ്ങൾ സ്വീകരിക്കുകയും ചെയ്തിരുന്നില്ലേ?' അദ്ദേഹം: 'അതെ' എന്ന് സമ്മതിച്ചു. തിരുമേനി പറഞ്ഞു: 'അത് തന്നെയാണ്.' (തി)

ക്രിസ്തീയ പുരോഹിതൻമാർ അപ്പപ്പോൾ നിർമിച്ചുണ്ടാക്കുന്ന നിയമങ്ങൾ യഥാർത്ഥ മതനിയമങ്ങളായി ആചരിക്കുന്നത് ഇന്നോളമുള്ള ക്രിസ്ത്യാനികളുടെ പതിവാകുന്നു. എല്ലാവർക്കും അറിയാവുന്ന ഒരു വസ്തുതയാണിത്. 'പാതിരി പറഞ്ഞത് നസ്രാണിക്ക് മതം' എന്നൊരു ശൈലിപോലും ഇതിൽ നിന്നുണ്ടായിരിക്കുന്നു. വേണ്ടാ, മുസ്ലിംക ളുടെ സ്ഥിതി തന്നെ പരിശോധിച്ച് നോക്കുക! ഏതെങ്കിലും ഒരു പ്രത്യേക പണ്ഡി തനോ മഹാനോ ഒരു വിഷയത്തെപ്പറ്റി വല്ലതും പറയുകയോ അഭിപ്രായപ്പെടുകയോ ചെയ്താൽ, അത് അല്ലാഹുവിന്റെ ഖുർആനും, നബിﷺ യുടെ സുന്നത്തിനും എതിരാ

ണെന്ന് വ്യക്തമായിരുന്നാലും അദ്ദേഹം പറഞ്ഞുവെന്ന ഏകകാരണത്താൽ അതിനെ മത വിധിയാക്കി അംഗീകരിക്കുന്ന സമ്പ്രദായം മുസ്‌ലിം സമുദായത്തിൽ പടർന്ന് പിടിച്ചിട്ടുള്ള ഒരു മഹാരോഗമാകുന്നു. ഈ രോഗത്തിൽ നിന്ന് രക്ഷപ്പെട്ട ഭാഗ്യവാൻമാർ വളരെ കുറവാണെന്ന് പറയാം. സത്യാവസ്ഥ എന്താണെന്ന് അന്വേഷിക്കുവാനോ, ലക്ഷ്യത്തെക്കുറിച്ച് ചിന്തിക്കുവാനോ യഥാർത്ഥം മനസ്സിലായാൽ അത് സ്വീകരിക്കുവാനോ തയ്യാറില്ലാത്ത ബഹുജനങ്ങളും, അവരെ വഴിപിഴപ്പിച്ചു മുതലെടുക്കുന്ന പണ്ഡിതൻമാരും ഈ ക്വുർആൻ വചനവും നബി വചനവും ഒന്ന് മനസ്സിരുത്തിയെങ്കിൽ! വിവരമില്ലാത്തവർ വിവരമുള്ളവരോട് ചോദിച്ചറിയണം, അവരുടെ വാക്ക് സ്വീകരിക്കണം എന്ന തത്വം ശരി തന്നെ. പക്ഷേ, അന്ധമായ അനുകരണവും, ലക്ഷ്യം മനസ്സിലായാലും പിൻമടങ്ങാതിരിക്കുന്നതുമാണ് ആപത്ത്.

ഈസാ നബി (അ)യുടെ സ്ഥിതിഗതികൾ വിവരിച്ചുകൊണ്ട് വേദക്കാരെ തൗഹീദിലേക്ക് ക്ഷണിക്കുന്ന വിഷയത്തിൽ, ഈ സൂറത്തിലെ ആരംഭം മുതൽക്കുള്ള പ്രസ്താവനകൾ അവലോകനം ചെയ്യുന്നപക്ഷം– ഇമാം ബൈളാവീ (റ) ചൂണ്ടിക്കാട്ടിയതുപോലെ– വളരെ യുക്തവും ന്യായവുമായ ഒരു നയക്രമമാണ് അല്ലാഹു സ്വീകരിച്ചിരിക്കുന്നതെന്ന് കാണാം. ഈസാ (അ)ന്റെ ഉൽഭവവും, സ്ഥിതിഗതികളും, ദൈവമായിരിക്കുവാനുള്ള അദ്ദേഹത്തിന്റെ അനർഹതയും ആദ്യം വിവരിച്ചു. പിന്നീട്, ക്രിസ്ത്യാനികൾ അദ്ദേഹത്തെപ്പറ്റി തങ്ങളുടെ മനസ്സിൽ ഒളിച്ചുവെച്ചുകൊണ്ടിരിക്കുന്ന അന്ധവിശ്വാസങ്ങളുടെയും, ആശയക്കുഴപ്പങ്ങളുടെയും പൊള്ളത്തരം തുറന്നുകാട്ടി. അവർ തർക്കവും പിടിവാശിയും വിടാതായപ്പോൾ അവരെ മുബാഹലഃക്ക് വിളിച്ചു. അതിൽ അവരുടെ മനഃശക്തിക്ക് ക്ഷതം തട്ടിയെങ്കിലും അവർ അതിന് മുന്നോട്ട് വരുന്നില്ലെന്ന് കണ്ടപ്പോൾ, വളരെ ലഘുവായ ഒരു മാർഗം അവരുടെ മുമ്പിൽ വെച്ചുകാട്ടി. അതെ, രണ്ടുകൂട്ടർക്കും യോജിക്കാവുന്ന ഒരടിസ്ഥാനത്തിലേക്ക് അവരെ ക്ഷണിച്ചു നോക്കി. ദൃഷ്ടാന്തങ്ങളും, ന്യായങ്ങളും താക്കീതുകളും, ഉപദേശങ്ങളും ഒന്നും തന്നെ ഫലിക്കുന്നില്ലെന്ന് കണ്ടപ്പോൾ– അവസാനമായി– 'ഞങ്ങളിതാ അല്ലാഹുവിന് കീഴൊതുങ്ങിയ മുസ്‌ലിംകളാണെന്ന് സാക്ഷ്യം വഹിച്ചേക്കുക' എന്ന് പറഞ്ഞ് അവരെ അവരുടെ പാട്ടിന് വിട്ടേക്കുവാൻ അല്ലാഹു നബി ﷺ യോട് കൽപിക്കുന്നു. അഥവാ, നിങ്ങൾ അവന് കീഴൊതുങ്ങി മുസ്‌ലിംകളാവാതെ അവിശ്വാസികളായി തുടരുവാനാണ് ഉദ്ദേശ്യമെങ്കിൽ, നിങ്ങളങ്ങിനെ ചെയ്തുകൊള്ളൂ, ഞങ്ങളതിന് തയ്യാറില്ല എന്ന് സാരം.

പരസ്പരം ആശയപരമായ അഭിപ്രായ വ്യത്യാസത്തിൽ കഴിയുന്ന വിഭാഗക്കാർ തമ്മിൽ, എല്ലാവർക്കും കൂടി യോജിക്കാവുന്നതും തമ്മിൽ അഭിപ്രായ വ്യത്യാസമില്ലാത്തതുമായ സനാതന മൂല്യങ്ങളിൽ ഒത്തൊരുമിച്ചു പോകുന്ന പക്ഷം, കക്ഷികൾ തമ്മിലുള്ള അകൽച്ച ക്രമേണ ഇല്ലാതായിത്തീരുവാൻ അത് ഉപകരിക്കുമെന്നൊരു പൊതു തത്വം ഈ വചനത്തിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. والله اعلم

يَـٰٓأَهْلَ ٱلْكِتَـٰبِ لِمَ تُحَآجُّونَ فِىٓ إِبْرَٰهِيمَ وَمَآ أُنزِلَتِ ٱلتَّوْرَىٰةُ وَٱلْإِنجِيلُ إِلَّا مِنۢ بَعْدِهِۦٓ ۚ أَفَلَا

**﴿65﴾ വേദക്കാരേ, എന്തിനാണ് നിങ്ങൾ ഇബ്റാഹീമിന്റെ കാര്യത്തിൽ (തർക്കിച്ച്) ന്യായവാദം നടത്തുന്നത്? തൗറാത്തും, ഇൻജീലും അദ്ദേഹത്തിന് ശേഷമല്ലാതെ ഇറക്ക**

تَعْقِلُونَ ﴿٦٥﴾

പ്പെട്ടിട്ടില്ലല്ലോ (എന്നിരിക്കെ)! അപ്പോൾ, നിങ്ങൾ ചിന്തിക്കുന്നില്ലേ?!

هَٰٓأَنتُمْ هَٰٓؤُلَآءِ حَٰجَجْتُمْ فِيمَا لَكُم بِهِۦ عِلْمٌ فَلِمَ تُحَآجُّونَ فِيمَا لَيْسَ لَكُم بِهِۦ عِلْمٌ

﴾66﴿ ഹേ, നിങ്ങൾ (ഇതാ) ഇങ്ങിനെയുള്ളവരാകുന്നു: നിങ്ങൾക്ക് അറിവുള്ള കാര്യത്തിൽ നിങ്ങൾ (തർക്കിച്ച്) ന്യായവാദം നടത്തി! എന്നാൽ, നിങ്ങൾക്ക് അറിവില്ലാത്ത കാര്യത്തിൽ എന്തിനാണ് നിങ്ങൾ ന്യായവാദം നടത്തിക്കൊണ്ടിരിക്കുന്നത്?!

وَٱللَّهُ يَعْلَمُ وَأَنتُمْ لَا تَعْلَمُونَ ﴿٦٦﴾

അല്ലാഹു (എല്ലാം) അറിയുന്നു: നിങ്ങൾക്ക് അറിയുകയില്ലതാനും.

مَا كَانَ إِبْرَٰهِيمُ يَهُودِيًّا وَلَا نَصْرَانِيًّا وَلَٰكِن كَانَ حَنِيفًا مُّسْلِمًا وَمَا كَانَ مِنَ ٱلْمُشْرِكِينَ ﴿٦٧﴾

﴾67﴿ ഇബ്റാഹീം ഒരു യഹൂദിയാകട്ടെ, ക്രിസ്ത്യാനിയാകട്ടെ, ആയിരുന്നില്ല. എങ്കിലും, അദ്ദേഹം ഒരു ശുദ്ധ മനസ്കനും, 'മുസ്‌ലിമും' [കീഴൊതുങ്ങിയവനും] ആയിരുന്നു: അദ്ദേഹം 'മുശ്‌രിക്ക്' [ബഹുദൈവവിശ്വാസി] കളിൽപെട്ടവനായിരുന്നതുമില്ല.

---

﴾65﴿ يَاأَهْلَ الْكِتَابِ വേദക്കാരേ لِمَ تُحَاجُّونَ എന്തിനാണ് നിങ്ങൾ ന്യായവാദം (തർക്കം) നടത്തുന്നത് فِي إِبْرَاهِيمَ ഇബ്റാഹീമിനെപ്പറ്റി, ഇബ്റാഹീമിന്റെ കാര്യത്തിൽ وَمَا أُنْزِلَتِ ഇറക്കപ്പെട്ടിട്ടുമില്ല താനും, ഇറക്കപ്പെടാത്ത സ്ഥിതിക്ക് التَّوْرَاةُ തൌറാത്ത് وَالإِنْجِيلُ ഇൻജീലും إِلاَّ مِنْ بَعْدِهِ അദ്ദേഹത്തിന് ശേഷമല്ലാതെ أَفَلاَ تَعْقِلُونَ അപ്പോൾ നിങ്ങൾ ചിന്തിക്കുന്നില്ലേ ﴾66﴿ هَاأَنْتُمْ ഹേ (അറിയുക) നിങ്ങൾ هَؤُلاَءِ ഇങ്ങനെയുള്ളവരാണ് حَاجَجْتُمْ നിങ്ങൾ ന്യായവാദം (തർക്കം) നടത്തി فِيمَا യാതൊരു കാര്യത്തിൽ لَكُمْ بِهِ അതിനെപ്പറ്റി നിങ്ങൾക്കുണ്ട് عِلْمٌ അറിവ് فَلِمَ എന്നാൽ (അപ്പോൾ) എന്തിന് تُحَاجُّونَ നിങ്ങൾ ന്യായവാദം നടത്തുന്നു فِيمَا لَيْسَ ഇല്ലാത്ത കാര്യത്തിൽ لَكُمْ بِهِ നിങ്ങൾക്കതിനെപ്പറ്റി عِلْمٌ അറിവ് وَاللَّهُ يَعْلَمُ അല്ലാഹു അറിയുന്നു وَأَنْتُمْ നിങ്ങൾക്കാകട്ടെ لاَ تَعْلَمُونَ അറിഞ്ഞുകൂടാ ﴾67﴿ مَا كَانَ إِبْرَاهِيمُ ഇബ്റാഹീം ആയിരുന്നില്ല يَهُودِيًّا യഹൂദി وَلاَ نَصْرَانِيًّا ക്രിസ്ത്യാനിയും ആയിരുന്നില്ല وَلَكِنْ كَانَ എങ്കിലും അദ്ദേഹമായിരുന്നു حَنِيفًا ഒരു ഋജുമാനസൻ مُسْلِمًا മുസ്‌ലിമായ, കീഴൊതുങ്ങിയവൻ وَمَا كَانَ ആയിരുന്നതുമില്ല مِنَ الْمُشْرِكِينَ മുശ്‌രിക്കുകളിൽ പെട്ട(വൻ)

യഹൂദികളും ക്രിസ്ത്യാനികളും ബഹുമാനിച്ചാദരിക്കുന്ന ആളാണല്ലോ ഇബ്റാഹീം നബി (അ). അദ്ദേഹം തങ്ങളുടെ മതക്കാരനും, തങ്ങളുടെ നടപടിക്രമങ്ങൾ സ്വീകരിച്ചിരുന്ന ആളുമായിരുന്നുവെന്നാണ് ഇരുകൂട്ടരും വാദിക്കുന്നത്. നജ്റാനിലെ ക്രിസ്തീയ നിവേദകസംഘം വന്ന അവസരത്തിൽ, അവരും യഹൂദികളും ചേർന്ന് നബിﷺയുടെ അടുക്കൽവെച്ച് ഈ വിഷയത്തിൽ തർക്കവും വിവാദവും നടത്തുകയുണ്ടായതായി മുഹമ്മദ്ബ്നു ഇസ്ഹാക് (റ) രിവായത്ത് ചെയ്തിരിക്കുന്നു. ഇരുകൂട്ടരും തമ്മിലുള്ള ഈ തർക്കത്തെക്കുറിച്ചാണ് അല്ലാഹു ഇരുകൂട്ടരെയും ഒരേ സ്വരത്തിൽ ആക്ഷേപിക്കുന്നത്. തൗറാത്തിന്റെ അനുയായികളാണ് യഹൂദികൾ. ഇൻജീലിന്റെ അനുയായികളാണ് ക്രിസ്ത്യാനികൾ. ഇബ്റാഹീം (അ)ന്റെ കാലശേഷം വളരെ കഴിഞ്ഞിട്ടാണ് ആ രണ്ട് ഗ്രന്ഥങ്ങളുടെയും അവതരണം. എന്നിരിക്കെ, രണ്ടുകൂട്ടരുടെ വാദവും പൊള്ളയും നിരർത്ഥവുമാണെന്ന് സ്പഷ്ടമാണല്ലോ. തങ്ങൾക്കറിയാത്ത വിഷയത്തിൽ തർക്കവും ന്യായവാദവും നടത്തുകയെന്ന വിഡ്ഢിത്തമാണ് ഇരുകൂട്ടരും പ്രവർത്തിക്കുന്നതെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു.

ഇരുകൂട്ടരുടെയും വേദഗ്രന്ഥത്തെയും, പ്രവാചകനെയും സംബന്ധിച്ച വിഷയങ്ങളിൽപോലും പരസ്പരം തർക്കവും വാദവും നടത്തിവരുന്ന പാരമ്പര്യമാണ് അവർക്കുള്ളത്. ആ തർക്കങ്ങൾ അവർക്കറിയാവുന്ന വിഷയത്തെക്കുറിച്ചാണെന്ന് പറഞ്ഞേക്കാം. എന്നാൽ, എത്രയോ കാലംമുമ്പ് കഴിഞ്ഞുപോയ ഇബ്റാഹീം നബി (അ)യെയും അദ്ദേഹത്തിന്റെ മാർഗത്തെയും കുറിച്ച് തർക്കം നടത്തുന്നതിന് അവർക്കെന്താണ് അവകാശമുള്ളത്? എന്ന് ചോദിച്ചുകൊണ്ടും, സത്യാവസ്ഥ അല്ലാഹുവിനാണ് അറിയുക– നിങ്ങൾക്കറിയുകയില്ല– എന്ന് ഉണർത്തിക്കൊണ്ടും അദ്ദേഹത്തിന്റെ യഥാർത്ഥനില ഇന്നതായിരുന്നുവെന്ന് അല്ലാഹു വിവരിക്കുന്നു. അതെ, അദ്ദേഹം യഹൂദനോ, ക്രിസ്തീയനോ ആയിരുന്നില്ല, (അറബികളെപ്പോലെ) മുശ്രിക്കുകളുടെ കൂട്ടത്തിൽപെട്ട ആളുമല്ലായിരുന്നു. യാതൊരു വക്രമാർഗവും സ്വീകരിക്കാത്ത ശുദ്ധഹൃദയനും, അല്ലാഹുവിൽ ശരിക്കും വിശ്വസിച്ചുകൊണ്ട് അവന് പൂർണമായും കീഴൊതുങ്ങി ജീവിച്ചുവന്ന ഒരു മുസ്ലിമുമായിരുന്നു അദ്ദേഹമെന്ന് വ്യക്തമാക്കിയിരിക്കുന്നു. വാസ്തവം ഇതായിരിക്കെ, ഇബ്റാഹീം നബി (അ)യുമായി അടുപ്പബന്ധം അവകാശപ്പെടുവാനുള്ള അർഹത ആർക്കാണുള്ളതെന്നുകൂടി അടുത്ത വചനത്തിൽ ചൂണ്ടിക്കാട്ടുന്നു:-

إِنَّ أَوْلَى ٱلنَّاسِ بِإِبْرَٰهِيمَ لَلَّذِينَ ٱتَّبَعُوهُ وَهَـٰذَا ٱلنَّبِيُّ وَٱلَّذِينَ ءَامَنُوا۟ ۗ وَٱللَّهُ وَلِىُّ ٱلْمُؤْمِنِينَ ﴿٦٨﴾

**﴾68﴿ നിശ്ചയമായും, മനുഷ്യരിൽ വെച്ച് ഇബ്റാഹീമിനോട് കൂടുതൽ (അടുപ്പ) ബന്ധമുള്ളവർ, അദ്ദേഹത്തെ പിൻപറ്റിയവരും, ഈ പ്രവാചകനും, വിശ്വസിച്ചിട്ടുള്ളവരും തന്നെയാണ്.**

**അല്ലാഹു സത്യവിശ്വാസികളുടെ രക്ഷാധികാരി (അഥവാ സഹായി)യാകുന്നു.**

---

﴾68﴿ إِنَّ أَوْلَى നിശ്ചയമായും കൂടുതൽ ബന്ധപ്പെട്ടവർ, അധികം അർഹതയുള്ളവർ

النَّاسِ മനുഷ്യരിൽ بِإِبْرَاهِيمَ ഇബ്‌റാഹീമിനോട്, ഇബ്‌റാഹീമിനെ സംബന്ധിച്ച് لَلَّذِينَ യാതൊരുകൂട്ടർ തന്നെ اتَّبَعُوهُ അദ്ദേഹത്തെ പിൻപറ്റിയ وَهَٰذَا النَّبِيُّ ഈ നബിയും وَالَّذِينَ آمَنُوا വിശ്വസിച്ചവരും وَاللَّهُ അല്ലാഹുവാകട്ടെ وَلِيُّ രക്ഷാധികാരി (ബന്ധു- സഹായി- മിത്രം) ആകുന്നു الْمُؤْمِنِينَ സത്യവിശ്വാസികളുടെ

ഇബ്‌റാഹീം (അ) സ്വീകരിച്ചുവന്ന മാർഗത്തിലും അദ്ദേഹത്തിന്റെ നടപടിക്രമങ്ങളിലും അദ്ദേഹത്തെ മാതൃകയാക്കി പിൻപറ്റിപ്പോന്നവരാരോ അവർക്കേ അദ്ദേഹവുമായുള്ള അടുപ്പവും ബന്ധവും അവകാശപ്പെടുവാൻ നിവൃത്തിയുള്ളൂ. അവർ ഏത് കാലക്കാരോ വിഭാഗക്കാരോ ആവട്ടെ; അങ്ങിനെയുള്ളവരത്രെ ഈ പ്രവാചകനായ മുഹമ്മദ് നബിയും, അദ്ദേഹത്തിൽ വിശ്വസിച്ചിട്ടുള്ള സത്യവിശ്വാസികളും. വേദക്കാരായ നിങ്ങൾ ഇരുകൂട്ടരും അദ്ദേഹത്തിന്റെ മാർഗത്തിൽനിന്ന് ബഹുദൂരം അകന്നുപോയിരിക്കകൊണ്ട് അദ്ദേഹവുമായി നിങ്ങൾക്ക് ബന്ധമില്ലാതായിരിക്കുന്നു എന്ന് താൽപര്യം.

وَدَّت طَّآئِفَةٌ مِّنْ أَهْلِ ٱلْكِتَٰبِ لَوْ يُضِلُّونَكُمْ وَمَا يُضِلُّونَ إِلَّآ أَنفُسَهُمْ وَمَا يَشْعُرُونَ ﴿٦٩﴾

**《69》 (സത്യവിശ്വാസികളെ) വേദക്കാരിൽ നിന്നുള്ള ഒരു വിഭാഗം (ആളുകൾ) മോഹിക്കുകയാണ്, നിങ്ങളെ അവർ വഴിപിഴപ്പിച്ചിരുന്നെങ്കിൽ (കൊള്ളാമായിരുന്നു) എന്ന്! (വാസ്തവത്തിൽ) അവർ തങ്ങളെത്തന്നെയല്ലാതെ വഴിപിഴപ്പിക്കുന്നുമില്ല; (അത്) അവർ ഗ്രഹിക്കുന്നുമില്ല.**

يَٰٓأَهْلَ ٱلْكِتَٰبِ لِمَ تَكْفُرُونَ بِـَٔايَٰتِ ٱللَّهِ وَأَنتُمْ تَشْهَدُونَ ﴿٧٠﴾

**《70》 വേദക്കാരേ, അല്ലാഹുവിന്റെ 'ആയത്ത്' [ലക്ഷ്യം]കളിൽ, (അവർക്ക് സത്യ) സാക്ഷ്യം വഹിച്ചുകൊണ്ട് (തന്നെ) നിങ്ങൾ അവിശ്വസിക്കുന്നത് എന്തിനാണ്?!**

يَٰٓأَهْلَ ٱلْكِتَٰبِ لِمَ تَلْبِسُونَ ٱلْحَقَّ بِٱلْبَٰطِلِ وَتَكْتُمُونَ ٱلْحَقَّ وَأَنتُمْ تَعْلَمُونَ ﴿٧١﴾

**《71》 വേദക്കാരെ നിങ്ങൾ യഥാർത്ഥത്തെ അയഥാർത്ഥവുമായി കൂട്ടിക്കലർത്തുകയും അറിഞ്ഞുംകൊണ്ട് (തന്നെ) യഥാർത്ഥത്തെ ഒളിച്ചുവെക്കുകയും ചെയ്തുകൊണ്ടിരിക്കുന്നത് എന്തിനാണ്?!**

《69》 وَدَّتْ മോഹിക്കയാണ് طَائِفَةٌ ഒരു വിഭാഗം مِنْ أَهْلِ الْكِتَابِ വേദക്കാരിൽനിന്ന് لَوْ يُضِلُّونَكُمْ അവർ നിങ്ങളെ വഴിപിഴപ്പിച്ചിരുന്നെങ്കിൽ (എന്ന്) وَمَا يُضِلُّونَ അവർ വഴിപിഴപ്പിക്കുന്നുമില്ല (താനും) إِلَّا أَنْفُسَهُمْ തങ്ങളെത്തന്നെ (സ്വന്തങ്ങളെ)യല്ലാതെ وَمَا يَشْعُرُونَ അവർ ഗ്രഹിക്കുന്നുമില്ല, അവർക്ക് ബോധം വരുന്നുമില്ല

﴾70﴿ يَاأَهْلَ الْكِتَابِ വേദക്കാരേ لِمَ تَكْفُرُونَ എന്തിനാണ് നിങ്ങൾ അവിശ്വസിക്കുന്നത് بِآيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്ത് (ലക്ഷ്യം- ദൃഷ്ടാന്തം)കളിൽ وَأَنتُمْ നിങ്ങളാകട്ടെ تَشْهَدُونَ സാക്ഷ്യം വഹിക്കുന്നു (താനും) ﴾71﴿ يَاأَهْلَ الْكِتَابِ വേദക്കാരേ لِمَ تَلْبِسُونَ നിങ്ങൾ എന്തിനാണ് കൂട്ടിക്കലർത്തുന്നത് الْحَقَّ യഥാർത്ഥ (സത്യ)ത്തെ بِالْبَاطِلِ അയഥാർത്ഥത്തോട് وَتَكْتُمُونَ നിങ്ങൾ ഒളിച്ചു (മൂടി)വെക്കുകയും ചെയ്യുന്നു الْحَقَّ യഥാർത്ഥത്തെ وَأَنتُمْ നിങ്ങളാവട്ടെ تَعْلَمُونَ അറിയുന്നു (താനും)

---

നബി തിരുമേനിﷺയുടെ സത്യതക്ക് തെളിവായി അവരുടെ വേദഗ്രന്ഥങ്ങളിലും അറിവിലുമുള്ള ലക്ഷ്യങ്ങളെ മനസ്സിലാക്കി ശരിവെച്ചുകൊണ്ടിരിക്കുകയും, അതോടൊപ്പം അവയെ മൂടിവെക്കുകയും സത്യാസത്യങ്ങളെ കൂട്ടിക്കുഴച്ച് യാഥാർത്ഥ്യം വ്യക്തമാക്കാതിരിക്കുകയുമാണ് അവർ ചെയ്യുന്നത്. എന്തിനായിട്ടാണ് ഇത്തരം തോന്നിയവാസങ്ങൾ നിങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നതെന്ന് അവരെ അല്ലാഹു ആക്ഷേപിക്കുകയാണ്.

## വിഭാഗം - 8

നബിﷺയോടും, സത്യവിശ്വാസികളോടുമുള്ള അസൂയയും, പകയും നിമിത്തം സത്യവിശ്വാസികളെ വഴിതെറ്റിക്കുവാൻ ഉദ്ദേശിച്ചുകൊണ്ട് വേദക്കാർ നടത്തുന്ന ഒരു കുതന്ത്രം അല്ലാഹു തുറന്ന് കാട്ടുന്നു:-

وَقَالَت طَّآئِفَةٌ مِّنْ أَهْلِ ٱلْكِتَـٰبِ ءَامِنُوا۟ بِٱلَّذِىٓ أُنزِلَ عَلَى ٱلَّذِينَ ءَامَنُوا۟ وَجْهَ ٱلنَّهَارِ وَٱكْفُرُوٓا۟ ءَاخِرَهُۥ لَعَلَّهُمْ يَرْجِعُونَ ﴿٧٢﴾

**﴾72﴿ വേദക്കാരിൽ നിന്നുള്ള ഒരു വിഭാഗം (ആളുകൾ) പറയുകയാണ്: '(ഈ) വിശ്വസിച്ചവരുടെ മേൽ അവതരിപ്പിക്കപ്പെട്ടതിൽ, പകലിന്റെ ആരംഭത്തിൽ നിങ്ങൾ വിശ്വസിക്കുവിൻ: അതിന്റെ അവസാനത്തിൽ നിങ്ങൾ (അങ്ങ്) അവിശ്വസിക്കുകയും ചെയ്യുവിൻ. (എന്നാൽ) അവർ മടങ്ങിയേക്കാം;**

وَلَا تُؤْمِنُوٓا۟ إِلَّا لِمَن تَبِعَ دِينَكُمْ قُلْ إِنَّ ٱلْهُدَىٰ هُدَى ٱللَّهِ أَن يُؤْتَىٰٓ أَحَدٌ مِّثْلَ مَآ أُوتِيتُمْ أَوْ يُحَآجُّوكُمْ عِندَ رَبِّكُمْ ۗ

**﴾73﴿ 'നിങ്ങളുടെ മതത്തെ പിൻതുടർന്നവരെയല്ലാതെ നിങ്ങൾ വിശ്വസിക്കുകയും ചെയ്യരുത്' (നബിയേ) പറയുക: 'നിശ്ചയമായും, അല്ലാഹുവിന്റെ മാർഗദർശനമത്രെ, (യഥാർത്ഥ) മാർഗദർശനം. (അതെ) നിങ്ങൾക്ക് നൽകപ്പെട്ടതുപോലെ, (വേറെ) വല്ല ഒരാൾക്കും നൽകപ്പെടുന്നതിനാൽ; അല്ലെങ്കിൽ, നിങ്ങളുടെ റബ്ബിങ്കൽ വെച്ച് അവർ നിങ്ങളോട് ന്യായവാദം ചെയ്യുമെന്നതിനാൽ.'**

| | |
|---|---|
| قُلْ إِنَّ ٱلْفَضْلَ بِيَدِ ٱللَّهِ يُؤْتِيهِ مَن يَشَآءُ | പറയുക: 'നിശ്ചയമായും അനുഗ്രഹം അല്ലാഹുവിന്റെ കൈവശമത്രെ (ഉള്ളത്.) അവൻ ഉദ്ദേശിക്കുന്നവർക്ക് അത് അവൻ നൽകുന്നു. |
| وَٱللَّهُ وَٰسِعٌ عَلِيمٌ ﴿٧٣﴾ | അല്ലാഹു, വിശാലനും, (എല്ലാം) അറിയുന്നവനുമാകുന്നു. |
| يَخْتَصُّ بِرَحْمَتِهِۦ مَن يَشَآءُ ۗ وَٱللَّهُ ذُو ٱلْفَضْلِ ٱلْعَظِيمِ ﴿٧٤﴾ | ﴿74﴾ അവൻ ഉദ്ദേശിക്കുന്നവരെ തന്റെ കാരുണ്യംകൊണ്ട് അവൻ പ്രത്യേകപ്പെടുത്തുന്നു. അല്ലാഹു, മഹത്തായ അനുഗ്രഹമുള്ളവനത്രെ.' |

---

﴿72﴾ وَقَالَت പറയുകയും ചെയ്തു, പറയുകയാണ് طَآئِفَةٌ ഒരു വിഭാഗം مِنْ أَهْلِ الْكِتَابِ വേദക്കാരിൽ നിന്ന് آمِنُوا നിങ്ങൾ വിശ്വസിക്കുവിൻ بِالَّذِي أُنْزِلَ ഇറക്കപ്പെട്ടതിൽ عَلَى الَّذِينَ آمَنُوا വിശ്വസിച്ചവർക്ക് وَجْهَ النَّهَارِ പകലിന്റെ മുഖത്ത് (മുമ്പിൽ- ആരംഭത്തിൽ) وَاكْفُرُوا നിങ്ങൾ അവിശ്വസിക്കുകയും ചെയ്യുവിൻ آخِرَهُ അതിന്റെ അവസാനം لَعَلَّهُمْ അവരായേക്കാം, ആകുവാൻ വേണ്ടി يَرْجِعُونَ അവർ മടങ്ങുക ﴿73﴾ وَلَا تُؤْمِنُوا നിങ്ങൾ വിശ്വസിക്കുകയും ചെയ്യരുത് إِلَّا لِمَنْ യാതൊരുവരെയല്ലാതെ تَبِعَ തുടർന്ന് دِينَكُمْ നിങ്ങളുടെ മതത്തെ قُلْ നീ പറയുക إِنَّ الْهُدَىٰ നിശ്ചയമായും മാർഗദർശനം, വഴിചേർക്കൽ هُدَى اللَّهِ അല്ലാഹുവിന്റെ മാർഗദർശനമാണ്, വഴിചേർക്കലത്രെ أَنْ يُؤْتَىٰ നൽകപ്പെടുന്നതിനാൽ أَحَدٌ വല്ല ഒരാൾക്കും مِثْلَ مَا യാതൊന്നുപോലെ أُوتِيتُمْ അത് നിങ്ങൾക്ക് നൽകപ്പെട്ടു أَوْ يُحَاجُّوكُمْ അല്ലെങ്കിൽ അവർ നിങ്ങളോട് ന്യായവാദം നടത്തുന്നതിനാൽ عِنْدَ رَبِّكُمْ നിങ്ങളുടെ റബ്ബിന്റെ അടുക്കൽ قُلْ നീ പറയുക إِنَّ الْفَضْلَ നിശ്ചയമായും അനുഗ്രഹം بِيَدِ اللَّهِ അല്ലാഹുവിന്റെ കയ്യിലാണ് يُؤْتِيهِ അതവൻ നൽകുന്നു مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَاللَّهُ അല്ലാഹു وَاسِعٌ വിശാലനാകുന്നു عَلِيمٌ അറിയുന്നവനാണ് ﴿74﴾ يَخْتَصُّ അവൻ പ്രത്യേകപ്പെടുത്തുന്നു بِرَحْمَتِهِ തന്റെ കാരുണ്യംകൊണ്ട്, കാരുണ്യത്തെ مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ, ഉദ്ദേശിക്കുന്നവർക്ക് وَاللَّهُ അല്ലാഹുവാകട്ടെ ذُو الْفَضْلِ അനുഗ്രഹം ഉള്ളവനാണ് الْعَظِيمِ മഹത്തായ

---

വേദക്കാർ- യഹൂദികൾ വിശേഷിച്ചും- സത്യവിശ്വാസികൾ വഴിതെറ്റിക്കാണുവാൻ തക്കം പാർത്തുകൊണ്ടിരിക്കുകയാണ്. അതിനായി അവർ ഗൂഢാസൂത്രണം ചെയ്ത ഒരു പരിപാടിയാണ് 72-ാം വചനത്തിൽ അല്ലാഹു വെളിപ്പെടുത്തുന്നത്. തങ്ങളിൽ പെട്ട ചിലരെ ശട്ടംകെട്ടിവെക്കുക; അവർ രാവിലെ ചെന്ന് തങ്ങൾ സത്യവിശ്വാസം സ്വീകരിച്ചുവെന്നുപറഞ്ഞ് മുസ്ലിം വേഷമണിയുക; കുറേ നേരം മുസ്ലിംകളുമായി ഇടകലർന്ന ശേഷം, വൈകുന്നേരമാകുമ്പോൾ ഇസ്ലാമിൽ നിന്ന് സ്വയം ഭ്രഷ്ടാകുകയും ചെയ്യു

ക. 'ഇസ്‌ലാം സത്യമതമെന്ന് ധരിച്ച് ഞങ്ങളതിൽ പ്രവേശിച്ചു, ഇപ്പോഴല്ലേ അതിന്റെ ഉള്ളുകള്ളി മനസ്സിലായത്. അതുകൊണ്ട് ഇതാ ഞങ്ങളതിൽ നിന്ന് മടങ്ങിപ്പോന്നിരിക്കുന്നു.' എന്നൊക്കെ അവർ പ്രചരിപ്പിക്കുകയും ചെയ്യുക. ഇത് കാണുമ്പോൾ, വേദഗ്രന്ഥവുമായി പരിചയമുള്ള ഇവർ ഇങ്ങനെ പറയുന്ന സ്ഥിതിക്ക് ഇത് പരമാർത്ഥമായിരിക്കുമെന്ന് കരുതി അൽപബുദ്ധികളും കഥ അറിയാത്തവരുമായ ചില സത്യവിശ്വാസികളെങ്കിലും ഇസ്‌ലാമിൽ നിന്ന് വിട്ടുപോരുവാൻ കാരണമാകുമെന്നും, ഇവരെ ചൂഷണം ചെയ്തുകൊണ്ട് ഇസ്‌ലാമിനെതിരിൽ ജനമദ്ധ്യെ ആശയക്കുഴപ്പമുണ്ടാക്കാമെന്നുമൊക്കെയാണവരുടെ കണക്കുകൂട്ടൽ നിങ്ങൾ വിശ്വസിച്ചും ആചരിച്ചും വരുന്ന മത നടപടികൾക്കെതിരായി ആരെന്ത് പറഞ്ഞാലും ചെയ്താലും നിങ്ങൾ അതൊന്നും– നാവുകൊണ്ട് സമ്മതിച്ചാലും– മനസ്സുകൊണ്ട് വിശ്വസിക്കരുതെന്നും ഈ കോമരങ്ങളോട് അവർ പ്രത്യേകം ഉപദേശിക്കുകയും ചെയ്യുമായിരുന്നു.

അവരുടെ ഈ ഗൂഢതന്ത്രം തുറന്നുകാട്ടുക മാത്രമല്ല, അതുകൊണ്ടൊന്നും ഒരു പ്രയോജനവും അവർക്ക് ലഭിക്കുവാൻ പോകുന്നില്ലെന്നും, അസൂയയുടെയും വിഡ്ഢിത്തത്തിന്റെയും ഒരു പ്രകടനം മാത്രമാണതെന്നും അവരെ തെര്യപ്പെടുത്തുവാൻ നബിﷺയോട് കൽപിക്കുകയും ചെയ്യുന്നു. സൻമാർഗം കാണിച്ചുകൊടുക്കുന്നതും, അത് പ്രാപിക്കുവാനുള്ള ഭാഗ്യം നൽകുന്നതും അല്ലാഹുവാണ്. ഇന്നിന്ന വിഭാഗക്കാർക്കോ സമുദായത്തിനോ മാത്രമേ അനുഗ്രഹം നൽകുകയുള്ളൂവെന്ന് ഒരു നിയമവും അവൻ വെച്ചിട്ടില്ല. നിങ്ങളെപ്പോലെ കുടില മനസ്കനൊന്നുമല്ല അല്ലാഹു. അവൻ വളരെ വിശാലനും എല്ലാം അറിയുന്നവനുമാകുന്നു. അവൻ ഉദ്ദേശിക്കുന്നവരെ അവൻ അനുഗ്രഹിക്കും. അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പ്രത്യേകം കാരുണ്യം ചൊരിഞ്ഞു കൊടുക്കും. ആർക്കൊക്കെയാണ് അനുഗ്രഹവും കാരുണ്യവും നൽകേണ്ടതെന്ന് അവനറിയാം. നിങ്ങൾക്ക് ലഭിച്ചതുപോലെ മറ്റൊരു കൂട്ടർക്ക് (മുസ്‌ലിംകൾക്ക്) വേദഗ്രന്ഥവും പ്രവാചകനും വന്ന് കിട്ടിയതിലുള്ള നിങ്ങളുടെ അസൂയയാണ് ഇതിന് ഒരു കാരണം. സത്യവിശ്വാസികൾ അല്ലാഹുവിന്റെ മുമ്പിൽ ചെല്ലുമ്പോൾ, അറിഞ്ഞുകൊണ്ടുതന്നെ സത്യത്തെ നിഷേധിച്ചവരാണ് നിങ്ങളെന്ന് വാദിച്ച് നിങ്ങളെ തോൽപിക്കുവാൻ ഇടവരത്തക്കവണ്ണം അവർ സൻമാർഗം പ്രാപിച്ചവരായിത്തീരരുതെന്നുള്ള നിങ്ങളുടെ വ്യാമോഹമാണ് മറ്റൊരു കാരണം. ഇതാണ് ഇത്തരം നീചവൃത്തികൾക്ക് നിങ്ങളെ പ്രേരിപ്പിച്ചത്. ഇതിലൊന്നും നിങ്ങൾ വിജയിക്കുകയില്ലെന്ന് നിങ്ങൾ അറിഞ്ഞുകൊള്ളുക. എന്നൊക്കെയാണ് അല്ലാഹു തുടർന്ന് പറഞ്ഞതിന്റെ താൽപര്യം.

73-ാം വചനത്തിലെ أَنْ يُؤْتَىٰ أَحَدٌ ………… عِنْدَ رَبِّكُمْ ('നിങ്ങൾക്ക് നൽകപ്പെട്ടതുപോലെ' എന്ന് തുടങ്ങി 'ന്യായവാദം ചെയ്യുമെന്നതിനാൽ' എന്നതുവരെയുള്ള) വാക്യങ്ങൾ നബിﷺ അവരോട് പറയേണ്ടുന്ന മറുപടിയുടെ ഒരു ഭാഗമെന്ന നിലക്കാണ് നാം മുകളിൽ വിവരിച്ചതും, പരിഭാഷയിൽ സ്വീകരിച്ചതും ഇത് വേദക്കാരുടെ പ്രസ്താവനയുടെ തുടർച്ചയായിരിക്കുവാനും, قُلْ إِنَّ الْهُدَىٰ هُدَى اللَّهِ (അല്ലാഹുവിന്റെ മാർഗദർശനമാണ് മാർഗദർശനമെന്ന് പറയുക) എന്ന വാക്യം ഇടക്കുവെച്ച് നബിﷺയോട് കൽപിച്ചതായിരിക്കുവാനും സാധ്യതയുണ്ട്. വ്യാഖ്യാതാക്കളിൽ പലരും ഇങ്ങനെയാണ് സ്വീകരിച്ച് കാണുന്നതും. അപ്പോൾ, ആ വാക്യങ്ങളുടെ താൽപര്യം ഇങ്ങനെ മനസ്സിലാക്കാവുന്നതാണ്: ഇവർ– സത്യവിശ്വാസികൾ– അവരുടെ മതത്തിൽ ഉറച്ചുനിൽക്കുന്നപക്ഷം, നമുക്ക് ലഭിച്ചതുപോലെ വേദഗ്രന്ഥം മുതലായ അനുഗ്രഹങ്ങൾ നമുക്ക് പുറമെ ഇവരെപ്പോലെ

യുള്ളവർക്കും ലഭിച്ചതായി വരും. അവർ അല്ലാഹുവിന്റെ അടുക്കൽ വെച്ച് നമുക്കെതിരിൽ ന്യായം സമർപ്പിക്കുവാനും ഇടവരും. അതുകൊണ്ട് അതിന് നാം അവർക്ക് അവസരം കൊടുക്കാതിരിക്കേണ്ടതുണ്ട്. രണ്ടായാലും ഉദ്ദേശ്യം വ്യക്തമാകുന്നു. വേറെയും ചില അഭിപ്രായങ്ങൾ ക്വുർആൻ വ്യാഖ്യാതാക്കൾ ഇവിടെ പ്രസ്താവിച്ച് കാണാം.

۞ وَمِنْ أَهْلِ ٱلْكِتَـٰبِ مَنْ إِن تَأْمَنْهُ بِقِنطَارٍ يُؤَدِّهِۦٓ إِلَيْكَ

﴾75﴿ **വേദക്കാരിലുണ്ട് ചിലർ: ഒരു 'ക്വിൻത്വാറി'നെ [കൂമ്പാരത്തെ] സംബന്ധിച്ച് നീ അവരെ വിശ്വസിച്ചാൽ അവർ നിനക്കത് തന്നുതീർക്കും.**

وَمِنْهُم مَّنْ إِن تَأْمَنْهُ بِدِينَارٍ لَّا يُؤَدِّهِۦٓ إِلَيْكَ إِلَّا مَا دُمْتَ عَلَيْهِ قَآئِمًا ۗ

**അവരിലുണ്ട് (വേറെ) ചിലരും; ഒരു 'ദീനാറിനെ' [പൊൻപണത്തെ] സംബന്ധിച്ച് നീ അവരെ വിശ്വസിച്ചാൽ– അവരിൽ [അവരെ തിരക്കിക്കൊണ്ട്] നീ നിലകൊള്ളുന്നവനായിരുന്നാലല്ലാതെ– അവർ നിനക്കത് തന്നുതീർക്കുകയില്ല.**

ذَٰلِكَ بِأَنَّهُمْ قَالُوا۟ لَيْسَ عَلَيْنَا فِى ٱلْأُمِّيِّـۧنَ سَبِيلٌ وَيَقُولُونَ عَلَى ٱللَّهِ ٱلْكَذِبَ وَهُمْ يَعْلَمُونَ ﴿٧٥﴾

**'(വേദക്കാരല്ലാത്ത) നിരക്ഷരജ്ഞരുടെ കാര്യത്തിൽ, ഞങ്ങളുടെ മേൽ (ബാധ്യതയുണ്ടാവാൻ) ഒരു മാർഗവുമില്ല, എന്ന് അവർ പറയുന്നത് നിമിത്തമത്രെ അത്. അവർ അറിഞ്ഞുകൊണ്ട് (തന്നെ) അല്ലാഹുവിന്റെ മേൽ വ്യാജം പറയുകയും ചെയ്യുന്നു.**

بَلَىٰ مَنْ أَوْفَىٰ بِعَهْدِهِۦ وَٱتَّقَىٰ فَإِنَّ ٱللَّهَ يُحِبُّ ٱلْمُتَّقِينَ ﴿٧٦﴾

﴾76﴿ **അങ്ങനെയല്ല, യാതൊരുവൻ തന്റെ കരാർ നിറവേറ്റുകയും, സൂക്ഷ്മത പാലിക്കുകയും ചെയ്തുവോ, എന്നാൽ, (ആ) സൂക്ഷ്മത പാലിക്കുന്നവരെ നിശ്ചയമായും അല്ലാഹു സ്നേഹിക്കും.**

---

﴾75﴿ وَمِنْ أَهْلِ الْكِتَابِ വേദക്കാരിലുണ്ട് مَنْ ചിലർ, യാതൊരുവൻ إِنْ تَأْمَنْهُ അവരെ (അവനെ) നീ വിശ്വസിച്ചാൽ بِقِنْطَارٍ ഒരു ക്വിൻത്വാറിനെ (കൂമ്പാരത്തെ) സംബന്ധിച്ച് يُؤَدِّهِ അതവർ (അവൻ) വീട്ടിത്തരും إِلَيْكَ നിനക്ക് وَمِنْهُمْ അവരിലുണ്ട് مَنْ ചിലർ, യാതൊരുവൻ إِنْ تَأْمَنْهُ അവരെ (അവനെ) നീ വിശ്വസിച്ചാൽ بِدِينَارٍ ഒരു ദീനാറിനെ (പൊൻപണത്തെ)പ്പറ്റി لَا يُؤَدِّهِ അതവർ (അവൻ) വീട്ടുകയില്ല إِلَيْكَ നിനക്ക്

قَآئِمًا നില إِلَّا مَادُمْتَ നീ ആയിക്കൊണ്ടിരുന്നാലല്ലാതെ عَلَيْهِ അവന്റെ മേൽ (അവരിൽ) قَآئِمًا നില കൊള്ളുന്നവൻ ذَٰلِكَ അത് بِأَنَّهُمْ قَالُوا അവർ പറയുന്നത് നിമിത്തമാണ് لَيْسَ عَلَيْنَا ഞങ്ങളുടെ മേൽ ഇല്ല فِي الْأُمِّيِّينَ നിരക്ഷരജ്ഞരിൽ سَبِيلٌ ഒരു മാർഗവും وَيَقُولُونَ അവർ പറയുകയും ചെയ്യുന്നു عَلَى اللَّهِ അല്ലാഹുവിന്റെ പേരിൽ الْكَذِبَ വ്യാജം وَهُمْ يَعْلَمُونَ അവർ അറിഞ്ഞുകൊണ്ട് ﴾76﴿ بَلَىٰ അങ്ങനെയല്ല مَنْ أَوْفَىٰ ആർ നിറവേറ്റിയോ بِعَهْدِهِ തന്റെ കരാർ, ഉടമ്പടി وَاتَّقَىٰ സൂക്ഷിക്കുകയും ചെയ്തു فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു يُحِبُّ സ്നേഹിക്കും, ഇഷ്ടപ്പെടുന്നു الْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവരെ

---

قِنْطَارٍ ന്റെ അർത്ഥങ്ങളെപ്പറ്റി 14-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. കൂമ്പാരം- വളരെ ധനം- എന്നാണുദ്ദേശ്യം. അക്ഷരജ്ഞാനമില്ലാത്ത- എഴുത്തും വായനയും അറിയാത്ത - ആളുകൾ എന്നാണ് أُمِّيِّينَ എന്ന വാക്കിന്റെ അർത്ഥം. വേദഗ്രന്ഥവുമായി പരിചയമില്ലാത്തവരായ അറബികളാണ് ഉദ്ദേശ്യം.

വേദക്കാരുടെ പല ദുഷ്ചെയ്തികളും മുമ്പ് പറഞ്ഞുവല്ലോ. എന്നാൽ, അവരിലുള്ള എല്ലാ വ്യക്തികളും ഒരുപോലെയല്ല. വളരെയധികം ധനം വിശ്വസിച്ചേൽപിച്ചാൽ പോലും തക്കസമയം മടക്കിത്തരുന്ന നല്ല മനഃസ്ഥിതിക്കാരും അവരിലുണ്ട്. നേരെ മറിച്ച് ഒരു പൊൻപണം പോലും വിശ്വസിച്ചു കൊടുത്താൽ- മടക്കിത്തരണമെന്ന് തിരക്കിക്കൊണ്ടിരിക്കുന്ന പക്ഷം മടക്കിക്കിട്ടിയേക്കുമെന്നല്ലാതെ- തിരിച്ചുതരാൻ തയ്യാറില്ലാത്തവർ അതിന് പറയുന്ന ന്യായം ഇതാണ്: വേദക്കാരല്ലാത്തവരോടുള്ള ബാധ്യതകൾ നിറവേറ്റണമെന്ന് നിർബന്ധമൊന്നുമില്ല, അവരുടെ ധനം ഉപയോഗിക്കുന്നത് കേവലം കുറ്റകരമല്ല, സ്വസമുദായത്തിൽ പെട്ടവരോടുള്ള കടമകൾ പാലിക്കലേ നമുക്ക് കടമയുള്ളൂ എന്നൊക്കെ. അല്ലാഹുവിന്റെ പേരിൽ അവർ സ്വയം കെട്ടിപ്പറയുന്ന ഒരു വ്യാജവാദം മാത്രമാണിത്. കരാറുനിശ്ചയങ്ങളും വിശ്വസ്തതയും ആരോടായാലും പാലിക്കേണ്ടതുണ്ട്. കരാറുകൾ പാലിക്കുകയും, അല്ലാഹുവിന്റെ വിധിവിലക്കുകൾ സൂക്ഷിച്ചുപോരുകയും ചെയ്യുന്നവരെയാണ് അല്ലാഹു സ്നേഹിക്കുക. അല്ലാത്തവർക്ക് അവന്റെ സ്നേഹം ലഭിക്കുകയില്ല. എന്നൊക്കെയാണ് ഈ വചനങ്ങളുടെ സാരം.

സ്വജാതിക്കാരല്ലാത്തവരോട് ഇടപാടുകളിൽ വിട്ടുവീഴ്ച കാണിക്കേണ്ടതില്ല. അവരോട് പലിശ വാങ്ങുന്നതിനും വിരോധമില്ല. സ്വജാതിക്കാരോട് കടംമുട്ടിച്ച് ചോദിക്കുകയോ പലിശ വാങ്ങുകയോ ചെയ്തുകൂടാ എന്നൊക്കെ യഹൂദികൾ പാരമ്പര്യമായി വിശ്വസിച്ചുപോരുന്നു. (ആവർത്തന പുസ്തകം 15: 3, 23: 20) അജ്ഞരായ ചില പാമര മുസ്‌ലിംകളിലും ഇത്തരം ചില അന്ധമായ ധാരണകൾ കടന്നുകൂടാറുണ്ട്. വാസ്തവത്തിൽ, നീതിയും വിശ്വസ്തതയും പാലിക്കുന്നതിൽ മുസ്‌ലിമെന്നോ അമുസ്‌ലിമെന്നോ വിവേചനമില്ല. ഇബ്നുഅബീഹാതിം (റ) ഉദ്ധരിക്കുന്ന ഒരു ഹദീഥ് കാണുക. അതിന്റെ സാരം ഇപ്രകാരമാകുന്നു: 'നിരക്ഷരജ്ഞരുടെ കാര്യത്തിൽ ഞങ്ങളുടെമേൽ ഒരു ബാദ്ധ്യതയും ഉണ്ടാവാൻ മാർഗമില്ല (لَيْسَ عَلَيْنَا فِي الْأُمِّيِّينَ سَبِيلٌ)' എന്ന് വേദക്കാർ പറഞ്ഞപ്പോൾ, നബി ﷺ പറഞ്ഞു: 'അല്ലാഹുവിന്റെ ശത്രുക്കൾ കളവ് പറയുകയാണ്. ജാഹിലിയ്യത്തിലുണ്ടായിരുന്ന (ഇത്തരം) ഏത് കാര്യവും എന്റെ ഈ രണ്ട് കാലടികൾക്കടിയിലാക്കപ്പെടാതെ ഇല്ല. (എല്ലാം തള്ളപ്പെട്ടുപോയിരിക്കുന്നു) അമാനത്ത് (വിശ്വസ്തതയുടെ

കാര്യം) ഒഴികെ. അതാകട്ടെ, പുണ്യവാനോടും, ദുഷ്ടനോടും നിർവ്വഹിക്കപ്പെടേണ്ട താകുന്നു.'

إِنَّ ٱلَّذِينَ يَشْتَرُونَ بِعَهْدِ ٱللَّهِ وَأَيْمَـٰنِهِمْ ثَمَنًا قَلِيلًا أُو۟لَـٰٓئِكَ لَا خَلَـٰقَ لَهُمْ فِى ٱلْـَٔاخِرَةِ وَلَا يُكَلِّمُهُمُ ٱللَّهُ وَلَا يَنظُرُ إِلَيْهِمْ يَوْمَ ٱلْقِيَـٰمَةِ وَلَا يُزَكِّيهِمْ وَلَهُمْ عَذَابٌ أَلِيمٌ ﴿٧٧﴾

**﴿77﴾ നിശ്ചയമായും, അല്ലാഹുവിനോടുള്ള കരാറിനും [പ്രതിജ്ഞക്കും], തങ്ങളുടെ സത്യ (ശപഥ)ങ്ങൾക്കും തുച്ഛമായ വിലവാങ്ങുന്നവർ, അക്കൂട്ടർ അവർക്ക് പരലോകത്തിൽ യാതൊരു ഓഹരിയുമില്ല: ഖിയാമത്തുനാളിൽ അല്ലാഹു അവരോട് സംസാരിക്കുകയുമില്ല: അവരുടെ നേരെ നോക്കുകയില്ല; അവരെ സംസ്കരി(ച്ചു നന്നാ)ക്കുകയുമില്ല;**

**അവർക്ക് വേദനയേറിയ ശിക്ഷയുമുണ്ടായിരിക്കും.**

﴿77﴾ إِنَّ الَّذِينَ يَشْتَرُونَ നിശ്ചയമായും വാങ്ങുന്നവർ بِعَهْدِ اللَّهِ അല്ലാഹുവിനോടുള്ള കരാറിന് وَأَيْمَانِهِمْ തങ്ങളുടെ സത്യ (ശപഥ)ങ്ങൾക്കും ثَمَنًا قَلِيلًا തുച്ഛ വില أُولَٰئِكَ അക്കൂട്ടർ لَا خَلَاقَ ഓഹരിയില്ല لَهُمْ അവർക്ക് فِي الْآخِرَةِ പരലോകത്തിൽ وَلَا يُكَلِّمُهُمُ اللَّهُ അല്ലാഹു അവരോട് സംസാരിക്കയുമില്ല وَلَا يَنظُرُ നോക്കുകയുമില്ല إِلَيْهِمْ അവരുടെനേരെ يَوْمَ الْقِيَامَةِ ഖിയാമത്തുനാളിൽ وَلَا يُزَكِّيهِمْ അവരെ സംസ്കരിക്കയുമില്ല وَلَهُمْ അവർക്കുണ്ടുതാനും عَذَابٌ ശിക്ഷ أَلِيمٌ വേദനയേറിയ

عَهْدِ اللَّهِ (അല്ലാഹുവിന്റെ- അല്ലാഹുവിനോടുള്ള- കരാർ) എന്നതിന്റെ അർത്ഥോദ്ദേശ്യങ്ങളെപ്പറ്റി അൽബക്വറഃ : 27-ാം വചനത്തിന്റെ വിവരണത്തിൽ പ്രസ്താവിച്ചത് ഓർക്കുക. നബിﷺ യിൽ വിശ്വസിക്കുക, അവിടുന്ന് കൊണ്ടുവന്ന മാർഗം പിൻപറ്റുക മുതലായവ ചെയ്തുകൊള്ളാമെന്ന നിശ്ചയവും പ്രതിജ്ഞയുമാണിവിടെ പ്രധാനമായും ഉദ്ദേശ്യം അല്ലാഹുവിനോടു ബാധ്യത ഏറ്റിട്ടുള്ള കരാറുകളും ശപഥങ്ങളും നിറവേറ്റാതെ, അതിന് പകരം നിസ്സാരമായ വില- ഐഹികമായ കാര്യലാഭങ്ങൾ- കൊണ്ട് തൃപ്തിപ്പെടുന്നവർക്ക് പരലോകത്ത് യാതൊരു നന്മയും രക്ഷയും ലഭിക്കാനില്ലെന്നും, കാരുണ്യത്തിന്റെയോ, സ്നേഹത്തിന്റെയോ, മാപ്പിന്റെയോ കണികപോലും അവർക്ക് അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുകയില്ലെന്നും, അതോടുകൂടി അതികഠിനമായ ശിക്ഷയും അവർ അനുഭവിക്കേണ്ടിവരുമെന്നും അല്ലാഹു താക്കീത് ചെയ്യുന്നു. അവരോട് അല്ലാഹു സംസാരിക്കുകയില്ലെന്നും, അവരുടെ നേരെ നോക്കുകയില്ലെന്നും പറഞ്ഞത് അല്ലാഹുവിന് അവരോടുള്ള അമർഷത്തിന്റെ ഗൗരവമാണ് കുറിക്കുന്നത്.

ഈ തിരുവചനത്തിലെ താക്കീതുമായി ബന്ധമുള്ളതും, അതിന്റെ വ്യാപ്തിയിൽ ഉൾപ്പെടുന്നതും, നിത്യജീവിതത്തിൽ നാം കരുതിക്കൊണ്ടിരിക്കേണ്ടതുമായ പല കാര്യ

ങ്ങളെക്കുറിച്ചും നബിﷺ യുടെ ഹദീഥുകളിൽ വന്നിട്ടുണ്ട്. ഉദാഹരണത്തിന് ഒന്നുരണ്ടെണ്ണം ഉദ്ധരിക്കാം:

(1) അബൂദർറ് (റ) പറയുന്നു: റസൂൽﷺ പറഞ്ഞു: 'മൂന്ന് കൂട്ടരുണ്ട്: അവരോട് കിയാമത്തുനാളിൽ അല്ലാഹു സംസാരിക്കുകയില്ല, അവരുടെ നേരെ നോക്കുകയുമില്ല, അവരെ സംസ്ക്കരിക്കുകയുമില്ല.' ഞാൻ പറഞ്ഞു; 'അവർ നഷ്ടപ്പെടുകയും അപമാനപ്പെടുകയും ചെയ്തുവല്ലോ! ആരാണവർ, റസൂലേ?' തിരുമേനി ആ വാക്ക് മൂന്നുവട്ടം ആവർത്തിച്ചിട്ട് പറഞ്ഞു: 'വസ്ത്രം നിലത്തിഴച്ച് നടക്കുന്നവനും, കള്ളസത്യം വഴി ചരക്ക് ചിലവഴിക്കുന്നവനും, ചെയ്ത ഉപകാരം എടുത്തുപറയുന്നവനും.' (അ; മു.)

(2) പല സ്വഹാബികളിൽ നിന്നും നിവേദനം ചെയ്യപ്പെട്ട ഒരു ഹദീഥിൽ നബിﷺ പറയുന്നു: 'ഒരാളുടെ സ്വത്ത് പിടിച്ചെടുക്കുവാൻ വേണ്ടി ആരെങ്കിലും കള്ളസത്യം ചെയ്താൽ അല്ലാഹു അവന്റെമേൽ കൊപിച്ചവനായിക്കൊണ്ട് അവൻ കണ്ടെത്തുന്നതാണ്.' (അ; ബു: മു)

وَإِنَّ مِنْهُمْ لَفَرِيقًا يَلْوُۥنَ أَلْسِنَتَهُم بِٱلْكِتَـٰبِ لِتَحْسَبُوهُ مِنَ ٱلْكِتَـٰبِ وَمَا هُوَ مِنَ ٱلْكِتَـٰبِ وَيَقُولُونَ هُوَ مِنْ عِندِ ٱللَّهِ وَمَا هُوَ مِنْ عِندِ ٱللَّهِ وَيَقُولُونَ عَلَى ٱللَّهِ ٱلْكَذِبَ وَهُمْ يَعْلَمُونَ ﴿٧٨﴾

**《78》 നിശ്ചയമായും, അവരിൽ തന്നെ (വേറെ) ഒരു കക്ഷിയുമുണ്ട്: വേദഗ്രന്ഥത്തി(ന്റെ വായനയി)ൽ തങ്ങളുടെ നാവുകളെ അവർ വളച്ചു തിരിക്കും, അത് വേദഗ്രന്ഥത്തിൽ പെട്ടതെന്ന് നിങ്ങൾ ഗണിക്കുവാൻ വേണ്ടി. അത് വേദഗ്രന്ഥത്തിൽ പെട്ടതല്ലതാനും, 'അത് അല്ലാഹുവിന്റെ പക്കൽ നിന്നുള്ളതാണ്' എന്ന് അവർ പറയുകയും ചെയ്യും. അത് അല്ലാഹുവിന്റെ പക്കൽ നിന്നുള്ളതല്ലതാനും.**

**അവർ അറിഞ്ഞുകൊണ്ട് (തന്നെ) അല്ലാഹുവിന്റെ പേരിൽ വ്യാജം പറയുകയും ചെയ്യുന്നു.**

---

《78》 وَإِنَّ مِنْهُمْ നിശ്ചയമായും അവരിലുണ്ട് لَفَرِيقًا ഒരു കക്ഷി (സംഘം- വിഭാഗം) തന്നെ يَلْوُونَ അവർ വളച്ച് തിരിക്കും, ചുരുട്ടുന്നു أَلْسِنَتَهُمْ അവരുടെ നാവുകളെ بِالْكِتَابِ വേദഗ്രന്ഥത്തിൽ, ഗ്രന്ഥത്തെ സംബന്ധിച്ച് لِتَحْسَبُوهُ നിങ്ങളതിനെ ഗണിക്കു(വിചാരിക്കു)വാൻ വേണ്ടി مِنَ الْكِتَابِ വേദഗ്രന്ഥത്തിൽ പെട്ടതായി وَمَا هُوَ അതല്ലതാനും مِنَ الْكِتَابِ വേദഗ്രന്ഥത്തിൽ പെട്ടത് وَيَقُولُونَ അവർ പറയുകയും ചെയ്യും هُوَ അത് مِنْ عِنْدِ اللَّهِ അല്ലാഹുവിന്റെ പക്കൽ നിന്നുള്ളതാണ് (എന്ന്) وَمَا هُوَ അതല്ലതാനും مِنْ عِنْدِ اللَّهِ അല്ലാഹുവിന്റെ പക്കൽനിന്ന് وَيَقُولُونَ അവർ പറയുകയും ചെയ്യും عَلَى اللَّهِ അല്ലാഹുവിന്റെ പേരിൽ الْكَذِبَ വ്യാജം, അസത്യം وَهُمْ يَعْلَمُونَ അവർ

അറിഞ്ഞുകൊണ്ട്.

---

യഹൂദി പണ്ഡിതൻമാർ വേദഗ്രന്ഥത്തിൽ നടത്താറുള്ള ഒരു കടുത്ത വഞ്ചനയെ ക്കുറിച്ചാണ് പ്രസ്താവിക്കുന്നത്. വേദഗ്രന്ഥം വായിച്ചുകേൾപ്പിക്കുമ്പോൾ, തങ്ങളുടെ താൽപര്യങ്ങൾക്കൊത്ത് അർത്ഥം വരത്തക്കവണ്ണം അക്ഷരങ്ങളും പദങ്ങളും മാറ്റിമറി ച്ചോ, സ്ഥാനം തെറ്റിച്ചോ, അതിൽ ഏറ്റക്കുറവ് വരുത്തിയോ വായിക്കുക. വിവരമില്ലാത്ത ആളുകൾ അതെല്ലാം വേദവാക്യങ്ങളാണെന്ന് ധരിക്കുമല്ലോ. അവരുടെ ലക്ഷ്യവും അതു തന്നെ. തങ്ങൾ വായിക്കുന്നതെല്ലാം വേദഗ്രന്ഥത്തിന്റെ പ്രസ്താവനകളും, അല്ലാഹു അവതരിപ്പിച്ചതുമാണെന്ന നിലക്കായിരിക്കും അവർ വായന ചെയ്യുന്നതും. ഇത് വ്യാഖ്യാ നത്തിലോ അഭിപ്രായത്തിലോ ഉണ്ടാകുന്ന അബദ്ധമല്ലെന്നും, അല്ലാഹുവിന്റെ പേരിൽ തനി കള്ളം കെട്ടിപ്പറയലാണെന്നും പറയേണ്ടതില്ലല്ലോ.

ഏതാണ്ട് ഇതുപോലെയുള്ള ചില കൃത്രിമങ്ങൾ വക്രതാൽപര്യക്കാരായ ചില മുസ്‌ലിം പണ്ഡിതൻമാരിലും ചിലപ്പോൾ കാണാറുള്ളതാണ്. ക്വുർആന്റെ അക്ഷര ങ്ങളോ പദങ്ങളോ മാറ്റിമറിക്കാറില്ല. അതൊട്ട് സാധ്യവുമല്ല. ക്വുർആന്റെ അർത്ഥം അറി യാത്തവർക്ക് പോലും അതിലെ വാക്കുകൾ സുനിശ്ചിതമായി അറിയാവുന്നതാണല്ലോ. അതുകൊണ്ട് തങ്ങളുടെ അഭിപ്രായങ്ങൾക്ക് യോജിക്കുന്ന വിധത്തിൽ അതിലെ വാക്കു കൾക്കോ, വാക്യങ്ങൾക്കോ അർത്ഥവ്യാഖ്യാനം നൽകുകയും, എന്നിട്ട് അതൊക്കെ ക്വുർ ആന്റെ പ്രസ്താവനകളായി സമർത്ഥിക്കുകയാണവർ ചെയ്യുക. വേദക്കാരുടെ ചില അഴി മതികളെപ്പറ്റി പറയുന്ന കൂട്ടത്തിൽ, സ്വന്തം കൈകൊണ്ട് ഗ്രന്ഥം എഴുതുകയും, എന്നിട്ട് തുച്ഛമായ കാര്യലാഭത്തിന് വേണ്ടി അത് അല്ലാഹുവിങ്കൽ നിന്നുള്ളതായി പ്രസ്താവി ക്കുകയും ചെയ്യുന്നവരെക്കുറിച്ച് സൂ: അൽബക്വറഃ 79 ൽ കഴിഞ്ഞുപോയ കഠിനമായ താക്കീത് ഇങ്ങനെയുള്ളവരും ഭയപ്പെടേണ്ടതാകുന്നു.

مَا كَانَ لِبَشَرٍ أَن يُؤْتِيَهُ ٱللَّهُ ٱلْكِتَـٰبَ وَٱلْحُكْمَ وَٱلنُّبُوَّةَ ثُمَّ يَقُولَ لِلنَّاسِ كُونُوا۟ عِبَادًا لِّى مِن دُونِ ٱللَّهِ

**﴾79﴿ ഒരു മനുഷ്യനും (തന്നെ) ഉണ്ടാകുകയില്ല, അല്ലാഹു അദ്ദേഹ ത്തിന് വേദഗ്രന്ഥവും, വിധികർത്തൃ ത്വവും (അഥവാ വിജ്ഞാനവും) പ്രവാചകത്വവും നൽകുക: പിന്നീട് അദ്ദേഹം മനുഷ്യരോട്: 'നിങ്ങൾ അല്ലാഹുവിനല്ലാതെ- എനിക്ക്- അടി യാൻമാരായിരിക്കുവിൻ' എന്ന് പറയു കയും ചെയ്യുക. [ഇത് രണ്ടുംകൂടി ഒരിക്കലും സംഭവിക്കുകയില്ല.]**

وَلَـٰكِن كُونُوا۟ رَبَّـٰنِيِّـۧنَ بِمَا كُنتُمْ تُعَلِّمُونَ ٱلْكِتَـٰبَ وَبِمَا كُنتُمْ تَدْرُسُونَ ﴿٧٩﴾

**എങ്കിലും 'നിങ്ങൾ വേദഗ്രന്ഥം പഠിപ്പിച്ച് വരുന്നതുകൊണ്ടും, നിങ്ങൾ പഠിച്ചുകൊണ്ടിരിക്കുന്നതു കൊണ്ടും നിങ്ങൾ 'റബ്ബാനികൾ' [മതോപദേഷ്ടാക്കൾ] ആയിത്തീരു വിൻ' എന്നായിരിക്കും (അദ്ദേഹം പറ**

യുക).

وَلَا يَأْمُرَكُمْ أَن تَتَّخِذُوا۟ ٱلْمَلَٰٓئِكَةَ وَٱلنَّبِيِّـۧنَ أَرْبَابًا ۗ أَيَأْمُرُكُم بِٱلْكُفْرِ بَعْدَ إِذْ أَنتُم مُّسْلِمُونَ ﴿٨٠﴾

**﴾80﴿ നിങ്ങൾ മലക്കുകളെയും, നബിമാരെയും റബ്ബുകളായി സ്വീകരിക്കുവാൻ അദ്ദേഹം നിങ്ങളോട് കൽപിക്കുകയും (ഉണ്ടാകുക) ഇല്ല. നിങ്ങൾ മുസ്‌ലിംകൾ [അല്ലാഹുവിന് കീഴൊതുങ്ങിയവർ] ആയിട്ടുള്ളതിന് ശേഷം, നിങ്ങളോട് അവിശ്വാസത്തിന് അദ്ദേഹം കൽപിക്കുകയോ?!**

---

﴾79﴿ مَا كَانَ ഉണ്ടാവുകയില്ല, ഉണ്ടാകാവതല്ല لِبَشَرٍ ഒരു മനുഷ്യനും أَنْ يُؤْتِيَهُ അവന് നൽകുക اللَّهُ അല്ലാഹു الْكِتَابَ ഗ്രന്ഥം وَالْحُكْمَ വിജ്ഞാനവും, വിധിയും (അധികാരവും) وَالنُّبُوَّةَ പ്രവാചകത്വവും ثُمَّ يَقُولَ പിന്നീട് അദ്ദേഹം പറയുക لِلنَّاسِ മനുഷ്യരോട് كُونُوا നിങ്ങളായിരിക്കുവിൻ عِبَادًا لِي എനിക്ക് (എന്റെ) അടിയാൻമാർ مِنْ دُونِ اللَّهِ അല്ലാഹുവിനെ കൂടാതെ (അല്ലാഹുവിന്നല്ലാതെ) وَلَٰكِنْ എങ്കിലും (പറയും) كُونُوا നിങ്ങളായിരിക്കുവിൻ رَبَّانِيِّينَ റബ്ബാനികൾ بِمَا كُنْتُمْ നിങ്ങളായിരിക്കുന്നതുകൊണ്ട് تُعَلِّمُونَ നിങ്ങൾ പഠിപ്പിച്ചുകൊണ്ടിരിക്കുന്നു الْكِتَابَ വേദഗ്രന്ഥം وَبِمَا كُنْتُمْ നിങ്ങളായിരിക്കുന്നതുകൊണ്ടും تَدْرُسُونَ പഠിച്ചുകൊണ്ടിരിക്കുന്നു ﴾80﴿ وَلَا يَأْمُرَكُمْ അദ്ദേഹം നിങ്ങളോട് കൽപിക്കുകയും (ഉണ്ടാകുക) ഇല്ല أَنْ تَتَّخِذُوا നിങ്ങൾ സ്വീകരിക്കുവാൻ الْمَلَائِكَةَ മലക്കുകളെ وَالنَّبِيِّينَ നബിമാരെയും أَرْبَابًا റബ്ബുകളായി أَيَأْمُرُكُمْ അദ്ദേഹം നിങ്ങളോട് കൽപിക്കുകയോ بِالْكُفْرِ അവിശ്വാസത്തിന് بَعْدَ إِذْ أَنْتُمْ നിങ്ങൾ ആയതിനുശേഷം مُسْلِمُونَ മുസ്‌ലിംകൾ (കീഴൊതുങ്ങിയവർ)

---

عَبْد (അബ്ദ്) എന്ന വാക്കിന്റെ ബഹുവചനമാണ് عِبَاد (ഇബാദ്). ഉടമയായ 'അടിമ' എന്ന അർത്ഥത്തിലും ആരാധകനായ 'അടിയാൻ' എന്ന അർത്ഥത്തിലും അത് ഉപയോഗിക്കപ്പെടും. ആദ്യത്തെ അർത്ഥത്തിലാകുമ്പോൾ– ഇമാംറാഗിബ് (റ) ചൂണ്ടിക്കാണിച്ചപോലെ عَبِيد (അബീദ്) എന്നും രണ്ടാമത്തെ അർത്ഥത്തിലായിരിക്കുമ്പോൾ عِبَاد (ഇബാദ്) എന്നും ബഹുവചനം വരുന്നതാണ്. رَبَّانِي (റബ്ബാനിയ്യ്) എന്നതിന്റെ ബഹുവചനമാണ് رَبَّانِيُّون (റബ്ബാനിയ്യൂന). 'വേദവിജ്ഞാനി, മതനേതാവ്, മതോപദേഷ്ടാവ്, ഭരണനേതാവ്, ദിവ്യ പുരുഷൻ' എന്നൊക്കെ അർത്ഥം പറയാവുന്ന വിധത്തിൽ ഇതിന് വിവക്ഷ നൽകപ്പെട്ട് കാണാം. ഇതിലെ മൂലശബ്ദമായ رَب (റബ്ബ്) എന്ന വാക്കിന് ഭാഷയിൽ 'വളർത്തുന്നവൻ, പരിപാലകൻ, നാഥൻ, പരിശീലനം നൽകുന്നവൻ, യജമാനൻ' എന്നൊക്കെ അർത്ഥങ്ങൾ വരുന്നതിനെയും, അല്ലാഹുവിന്റെ നാമവിശേഷണമായി അത് ഉപയോഗിക്കപ്പെടാറുള്ളതിനെയും ആസ്പദമാക്കിയാണ് മേൽ പറഞ്ഞ അർത്ഥങ്ങളെല്ലാം അതിന് കൽപിക്കപ്പെട്ടിരിക്കുന്നത്. 'റബ്ബാനീ'കളായിരിക്കണമെന്ന് പറയുന്നതിനുള്ള കാരണമായി ഇവിടെ പ്രസ്താവിച്ചത് 'നിങ്ങൾ വേദഗ്രന്ഥം പഠിപ്പിക്കുകയും പഠി

ക്കുകയും ചെയ്തുവരുന്നു' (بِمَا كُنتُمْ تُعَلِّمُونَ) എന്നാണല്ലോ. അതുകൊണ്ട് വേദവിജ്ഞാനങ്ങൾ അറിഞ്ഞും ഉപദേശിച്ചും വരുന്ന മതോപദേഷ്ടാക്കളും, മതവിജ്ഞാനികളുമാണ് ഇവിടെ ഉദ്ദേശ്യമെന്ന് കരുതാവുന്നതാകുന്നു. ഈ വാക്ക് സാക്ഷാൽ അറബിവാക്കാണെന്നും, അതല്ല, അബ്റാനീ (ഹിബ്രു) വാക്കാണെന്നും മറ്റും അഭിപ്രായങ്ങളുണ്ട്. ഏതായാലും ശബ്ദത്തിലും അർത്ഥത്തിലും ഇതിനോട് സാമ്യമുള്ള രൂപത്തിൽ ചില വാക്കുകൾ ബൈബ്ളിൽ പലേടത്തും ഉപയോഗിച്ചിരിക്കുന്നത് കാണാം. അതുകൊണ്ട് വേദക്കാർക്കിടയിൽ മുമ്പേ സുപരിചിതമായിരുന്ന ഒരു വാക്കാണെന്നുള്ളതിൽ സംശയമില്ല. (*)

ആശയത്തിന്റെ സാരം ചുരുക്കത്തിൽ ഇങ്ങനെ മനസ്സിലാക്കാം: വേദഗ്രന്ഥവും വിജ്ഞാനവും– വേദനിയമങ്ങളനുസരിച്ചുള്ള വിധി കർത്തൃത്വവും– പ്രവാചകത്വവും ലഭിച്ച ഒരു മനുഷ്യൻ, നിങ്ങൾ എന്നെ ആരാധിക്കുന്ന അടിയാൻമാരായിരിക്കണമെന്ന് ജനങ്ങളോട് ഒരിക്കലും പറയുവാൻ പാടുള്ളതല്ല. അങ്ങനെ സംഭവിക്കുകയുമില്ല. നേരെമറിച്ച് വേദഗ്രന്ഥം പഠിച്ചറിഞ്ഞും, മറ്റുള്ളവരെ ഉപദേശിച്ചും, പഠിപ്പിച്ചും, അല്ലാഹുവിനെ ആരാധിച്ചും, അനുസരിച്ചും കൊണ്ടിരിക്കുന്ന വേദവിജ്ഞാനികളായിത്തീരണം എന്നേ അവർ പറയുകയുള്ളൂ. അതുപോലെത്തന്നെ, അല്ലാഹുവിനെ മാത്രമല്ലാതെ– മലക്കുകളെയോ നബിമാരെയോ– റബ്ബുകളായി സ്വീകരിക്കുവാനും അങ്ങനെയുള്ള ആരും കൽപിക്കുകയില്ല. തൗഹീദിന്റെ സ്ഥാപനത്തിനും പ്രചരണത്തിനും വേണ്ടി നിയോഗിക്കപ്പെട്ടവരാണ് പ്രവാചകൻമാർ. അവരുടെ പ്രബോധനമനുസരിച്ച് നിങ്ങൾ അല്ലാഹുവിന് കീഴ്പ്പെട്ട മുസ്ലിംകളായികഴിഞ്ഞശേഷം, പിന്നീട് അതിന് കടകവിരുദ്ധമായ കുഫ്റിനും ശിർക്കിനും (അവിശ്വാസത്തിനും ബഹുദൈവ വിശ്വാസത്തിനും) അവരെങ്ങനെ ഉപദേശിക്കും?! നിങ്ങളുടെ സ്ഥിതിഗതികൾ കണ്ടാൽ അങ്ങനെയാണല്ലോ തോന്നുക. വാസ്തവത്തിൽ അതൊന്നും സംഭവിക്കുവാൻ പോകുന്നില്ല.

ഈസാ നബി (അ)യുടെ അനുയായികളെന്ന് വാദിക്കുന്ന ക്രിസ്ത്യാനികൾ അദ്ദേഹത്തെ റബ്ബായി ഗണിക്കുകയും ആരാധിച്ചുവരുകയും ചെയ്യുന്നതിനെ പ്രത്യേകിച്ചും, പ്രവാചകൻമാരുടെ അനുയായികളെന്ന് വാദിച്ചുകൊണ്ട് അല്ലാഹു അല്ലാത്തവർക്ക് ദിവ്യത്വം കൽപിക്കുകയും അവർക്ക് ആരാധനകൾ നടത്തുകയും ചെയ്യുന്ന എല്ലാവരേയും പൊതുവായും ആക്ഷേപിച്ചുകൊണ്ടുള്ളതാണ് ഈ വചനങ്ങൾ. അല്ലാഹുവിനും മനുഷ്യർക്കുമിടയിലുള്ള മദ്ധ്യവർത്തികളും ദൂതൻമാരുമാണല്ലോ പ്രവാചകൻമാരും മലക്കുകളും. അവർക്കുപോലും ദിവ്യസ്ഥാനം കൽപിക്കപ്പെടുവാനും ആരാധനകളർപ്പിക്കപ്പെടുവാനും പാടില്ലെങ്കിൽ, പ്രവാചകൻമാരുടെ അനുയായികളായ പണ്ഡി

---

***(*) ബൈബ്ളിലെ പല വാക്യങ്ങളും ചൂണ്ടിക്കാട്ടിക്കൊണ്ട് വേദപുസ്തക നിഘണ്ടുവിൽ 'റബ്ബി' എന്ന ശീർഷകത്തിൽ പറയുന്നു: റബ്ബി എന്ന എബ്രായ (അബ്രാനി) പദത്തിന് എന്റെ കർത്താവേ എന്നർത്ഥം. 'റബ്' എന്ന് പദത്തിന് വലിയവൻ എന്ന അർത്ഥമാകയാൽ അത് വലിയ ഉദ്യോഗസ്ഥൻമാർക്ക് ഉപയോഗിക്കപ്പെടും.... പിന്നീട് ഇത് വേദശാസ്ത്ര വിദഗ്ധൻമാരായ ശാസ്ത്രിമാർക്ക് സവിശേഷമായി ഉപയോഗിക്കപ്പെട്ടു,' 'റബ്ബാനീ' എന്ന ശീർഷകത്തിൽ വീണ്ടും പറയുന്നു: 'എബ്രായ ഭാഷയിലെ 'റബ്ബി' എന്ന പദത്തെ ആരാമ്യ (ആറാമീ) ഭാഷ സംസാരിക്കുന്നവർ 'റബ്ബൂന എന്നുപറയും. ഇതിന് എന്റെ കർത്താവേ എന്നർത്ഥം. ഈ പദം ശാസ്ത്രിമാരെ അഭിസംബോധന ചെയ്യുന്നതിനായി ഉപയോഗിക്കപ്പെട്ടു.***

തൻമാർ, പുരോഹിതൻമാർ, ശൈഖൻമാർ, മഹാൻമാർ തുടങ്ങിയ ആർക്കെങ്കിലും- അവർ എത്ര ഉന്നതപദവിക്കാരായാലും ശരി- ദിവ്യത്വപദവി നൽകി റബ്ബുകളാക്കുവാൻ പാടില്ലെന്ന് പ്രത്യേകം പറയേണ്ടതില്ല. റബ്ബുകളാക്കുക എന്നതിന്റെ താൽപര്യം പ്രത്യക്ഷത്തിൽ അവർക്ക് ആരാധനകളർപ്പിക്കുകയെന്നോ, അല്ലാഹുവിന്റെ അധികാരാവകാശ ഗുണവിശേഷങ്ങളിൽപെട്ട വല്ലതും അവർക്കും വകവെച്ചുകൊടുക്കുകയെന്നോ മാത്രമല്ല. അല്ലാഹുവിന്റെ വിധിവിലക്കുകളെന്നോണം മറ്റുള്ളവരുടെ വിധിവിലക്കുകൾക്ക് മതത്തിൽ സ്ഥാനം കൽപിക്കലും അവരെ റബ്ബാക്കലാണെന്ന് 64-ാം വചനത്തിൽ നിന്ന് വ്യക്തമായിക്കഴിഞ്ഞിട്ടുള്ളതാണ്.

## വിഭാഗം - 9

وَإِذْ أَخَذَ ٱللَّهُ مِيثَٰقَ ٱلنَّبِيِّـۧنَ لَمَآ ءَاتَيْتُكُم مِّن كِتَٰبٍ وَحِكْمَةٍ ثُمَّ جَآءَكُمْ رَسُولٌ مُّصَدِّقٌ لِّمَا مَعَكُمْ لَتُؤْمِنُنَّ بِهِۦ وَلَتَنصُرُنَّهُۥ ۚ

﴾81﴿ അല്ലാഹു പ്രവാചകൻമാരുടെ ഉറപ്പുവാങ്ങിയ സന്ദർഭം (ഓർക്കുക): വേദഗ്രന്ഥമായും, വിജ്ഞാനമായും ഞാൻ നിങ്ങൾക്ക് വല്ലതും നൽകുകയും: പിന്നീടു നിങ്ങളുടെ കൂടെയുള്ളതിനെ സത്യമാക്കുന്ന ഒരു റസൂൽ നിങ്ങളിൽ വരുകയും ചെയ്താൽ, തീർച്ചയായും, നിങ്ങൾ അദ്ദേഹത്തിൽ വിശ്വസിക്കുകയും അദ്ദേഹത്തെ സഹായിക്കുകയും ചെയ്യുമെന്ന്.

قَالَ ءَأَقْرَرْتُمْ وَأَخَذْتُمْ عَلَىٰ ذَٰلِكُمْ إِصْرِى ۖ قَالُوٓا۟ أَقْرَرْنَا ۚ قَالَ فَٱشْهَدُوا۟ وَأَنَا۠ مَعَكُم مِّنَ ٱلشَّٰهِدِينَ ﴿٨١﴾

അവൻ(അവരോട്) പറഞ്ഞു: 'നിങ്ങൾ (ഏറ്റു) സമ്മതിക്കുകയും. അതിനെക്കുറിച്ച് എന്റെ ബാധ്യത [എന്നോടുള്ള കരാറിന്റെ ബാധ്യത] നിങ്ങൾ (ഏറ്റ്) എടുക്കുകയും ചെയ്തുവോ?' അവർ പറഞ്ഞു: 'ഞങ്ങൾ (ഏറ്റു) സമ്മതിച്ചിരിക്കുന്നു.' അവൻ പറഞ്ഞു: 'എന്നാൽ, നിങ്ങൾ (അതിന്) സാക്ഷ്യം വഹിക്കുവിൻ. ഞാനും നിങ്ങളോടൊപ്പം സാക്ഷികളിൽപെട്ടവനാകുന്നു.'

فَمَن تَوَلَّىٰ بَعْدَ ذَٰلِكَ فَأُو۟لَٰٓئِكَ هُمُ ٱلْفَٰسِقُونَ ﴿٨٢﴾

﴾82﴿ എന്നിരിക്കെ, അതിനുശേഷം ആരെങ്കിലും തിരിഞ്ഞുകളഞ്ഞാൽ, അക്കൂട്ടർ തന്നെയാണ് തോന്നിയവാസികൾ

---

﴾81﴿ وَإِذْأَخَذَ വാങ്ങിയ സന്ദർഭം اللَّهُ അല്ലാഹു مِيثَاقَ ഉറപ്പ്, ഉടമ്പടി, കരാർ النَّبِيِّينَ നബിമാരുടെ لَمَآ آتَيْتُكُمْ തീർച്ചയായും നിങ്ങൾക്ക് ഞാൻ വല്ലതും നൽകി

യാൽ ثُمَّ جَاءَكُمْ വേദഗ്രന്ഥമായി وَحِكْمَةٍ വിജ്ഞാനമായും مِنْ كِتَابٍ പിന്നീട് നിങ്ങൾക്ക് വന്നു رَسُولٌ വല്ല ദൂതനും مُصَدِّقٌ സത്യമാക്കുന്ന لِمَا مَعَكُمْ നിങ്ങളുടെ കൂടെയുള്ളതിനെ لَتُؤْمِنُنَّ بِهِ തീർച്ചയായും അദ്ദേഹത്തിൽ നിങ്ങൾ വിശ്വസിക്കും, വിശ്വസിക്കുക തന്നെ വേണം (എന്ന്) وَلَتَنْصُرُنَّهُ അദ്ദേഹത്തെ തീർച്ചയായും സഹായിക്കുകയും ചെയ്യും (ചെയ്യണം) قَالَ അവൻ പറഞ്ഞു أَأَقْرَرْتُمْ നിങ്ങൾ സമ്മതിച്ച്(ഉറച്ച് പറഞ്ഞു. ഏറ്റ് പറഞ്ഞു)വോ وَأَخَذْتُمْ നിങ്ങൾ എടുക്കുക (സ്വീകരിക്കുക)യും ചെയ്തു(വോ) عَلَىٰ ذَٰلِكُمْ അതിനെക്കുറിച്ച്. അതിന്റെ പേരിൽ إِصْرِي എന്റെ(എന്നോടുള്ള)ബാധ്യത (കരാർ, ഭാരം) قَالُوا അവർ പറഞ്ഞു أَقْرَرْنَا ഞങ്ങൾ സമ്മതിച്ചു ഉറച്ചു പറഞ്ഞു قَالَ അവൻ പറഞ്ഞു فَاشْهَدُوا എന്നാൽ നിങ്ങൾ സാക്ഷ്യം വഹിക്കുവിൻ وَأَنَا مَعَكُمْ ഞാനും നിങ്ങളുടെകൂടെ مِنَ الشَّاهِدِينَ സാക്ഷികളിലുണ്ട് ﴾82﴿ فَمَنْ تَوَلَّىٰ എന്നിരിക്കെ ആരെങ്കിലും തിരിഞ്ഞു കളഞ്ഞാൽ بَعْدَ ذَٰلِكَ അതിനുശേഷം فَأُولَٰئِكَ هُمُ എന്നാൽഅക്കൂട്ടർ തന്നെ الْفَاسِقُونَ തോന്നിയവാസികൾ

---

അല്ലാഹുവിങ്കൽ നിന്ന് വേദഗ്രന്ഥവും, വിജ്ഞാനബോധനങ്ങളും ലഭിച്ചിട്ടുള്ള ഏതൊരു പ്രവാചകനും തന്നെ, അദ്ദേഹത്തിന് ലഭിച്ച മാർഗദർശനങ്ങളെയും തത്വസിദ്ധാന്തങ്ങളെയും ശരിവെച്ച് കൊണ്ട് പിന്നീട് വേറൊരു റസൂൽ വരുന്ന പക്ഷം, ആ റസൂലിൽ വിശ്വസിക്കലും, അദ്ദേഹത്തിന്റെ പ്രബോധനത്തിൽ അദ്ദേഹത്തിന് സഹായ സഹകരണം നൽകലും നിർബ്ബന്ധമാകുന്നു. എല്ലാ റസൂലുകളുടെയും മൗലികമായ ദൗത്യ സിദ്ധാന്തങ്ങൾ ഒന്നായിരിക്കുന്നതുകൊണ്ട് ഒരാളുടെ ദൗത്യം മറ്റെയാളുടേതിനോട് ഒരിക്കലും എതിരായിരിക്കുകയില്ലല്ലോ. ഇപ്രകാരം ചെയ്തുകൊള്ളാമെന്ന് എല്ലാ പ്രവാചകന്മാരോടും അല്ലാഹു ഉറപ്പുമേടിക്കുകയും. എല്ലാവരും അത് തങ്ങളുടെ ബാധ്യതയായി ഏറ്റ് പറഞ്ഞ് സാക്ഷ്യപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. നബിമാർക്കുപോലും ഒഴിച്ചുകൂടാത്ത ഗൗരവമേറിയ ഈ ബാധ്യത അവരുടെ സമുദായങ്ങൾക്കും ബാധകമാണെന്ന് വിശിഷ്യാ പറയേണ്ടതില്ല. എന്നിരിക്കെ, ഞങ്ങൾ ഞങ്ങളുടെ നബിയിലും, ഞങ്ങളുടെ ഗ്രന്ഥത്തിലും മാത്രമേ വിശ്വസിക്കുകയുള്ളൂ – വിശ്വസിക്കേണ്ടതുള്ളൂ – എന്നുപറയുവാൻ വേദക്കാരായ ഒരു സമുദായത്തിനും അവകാശമില്ലാത്തതാകുന്നു. അങ്ങിനെ ചെയ്യുന്നത് ധിക്കാരവും തോന്നിയവാസവുമാണ്. എന്ന് സാരം.

നബി തിരുമേനിﷺ അവസാനത്തെ പ്രവാചകനാകയാൽ തിരുമേനിയുടെ കാലത്തോ അതിനുശേഷമോ വേറൊരു റസൂൽ വരുവാനില്ലാത്തതുകൊണ്ട് ഈ ബാധ്യതയിൽ നിന്ന് തിരുമേനി സ്വാഭാവികമായും ഒഴിവാകുന്നു. എന്നാൽ, തിരുമേനിയുടെ മുമ്പുള്ള ഏതൊരു പ്രവാചകന്റെ അനുയായികളായി നിലകൊള്ളുന്നവരും തിരുമേനിയിൽ വിശ്വസിക്കലും, തിരുമേനിയെ പിൻപറ്റലും നിർബ്ബന്ധമാണുതാനും. വേദക്കാരായ സമുദായങ്ങളെ പ്രത്യേകം ഉദ്ദേശിച്ചുകൊണ്ടാണ് ഈ കരാറിനെപ്പറ്റി അല്ലാഹു പ്രസ്താവിക്കുന്നത്. ഈ കരാറിന്റെ അടിസ്ഥാനത്തിലാണ് നബിﷺ ഒരു ഹദീഥിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നതും: 'നിങ്ങളിൽ മൂസാ (അ) ഉണ്ടായിരിക്കുകയും, എന്നിട്ട് അദ്ദേഹത്തെ നിങ്ങൾ പിൻപറ്റുകയും, എന്നെ വിട്ടേക്കുകയും ചെയ്തിരുന്നുവെങ്കിൽ നിങ്ങൾ വഴിപിഴക്കുകതന്നെ ചെയ്യുമായിരുന്നു'. അബൂയഅ്ലാ(റ)യുടെ ഒരു ഹദീഥിലെ വാചകം ഇങ്ങി

നെയാകുന്നു; 'മൂസാ (അ) നിങ്ങൾക്കിടയിൽ ജീവിച്ചിരിപ്പുണ്ടായിരുന്നുവെങ്കിൽ, അദ്ദേഹത്തിന് എന്നെ പിൻപറ്റുകയല്ലാതെ നിവൃത്തിയുണ്ടാകുമായിരുന്നില്ല.'

أَفَغَيْرَ دِينِ ٱللَّهِ يَبْغُونَ وَلَهُۥٓ أَسْلَمَ مَن فِى ٱلسَّمَـٰوَٰتِ وَٱلْأَرْضِ طَوْعًا وَكَرْهًا

**《83》 അപ്പോൾ, അല്ലാഹുവിന്റെ മതമല്ലാത്തതിനെ [മറ്റൊരു മതത്തെ]യാണോ അവർ ആവശ്യപ്പെടുന്നത്? അവന് ആകാശഭൂമികളിലുള്ളവർ (എല്ലാം) – അനുസരണ പൂർവമോ, നിർബന്ധ പൂർവമോ – കീഴൊതുങ്ങുകയും ചെയ്തിരിക്കുന്നു (എന്നിരിക്കെ)!–**

وَإِلَيْهِ يُرْجَعُونَ ﴿٨٣﴾

**അവനിലേക്കുതന്നെ അവർ മടക്കപ്പെടുകയും ചെയ്യുന്നു (എന്നുമിരിക്കെ)!**

قُلْ ءَامَنَّا بِٱللَّهِ وَمَآ أُنزِلَ عَلَيْنَا وَمَآ أُنزِلَ عَلَىٰٓ إِبْرَٰهِيمَ وَإِسْمَـٰعِيلَ وَإِسْحَـٰقَ وَيَعْقُوبَ وَٱلْأَسْبَاطِ وَمَآ أُوتِىَ مُوسَىٰ وَعِيسَىٰ وَٱلنَّبِيُّونَ مِن رَّبِّهِمْ لَا نُفَرِّقُ بَيْنَ أَحَدٍ مِّنْهُمْ

**《84》 (നബിയേ) പറയുക: 'ഞങ്ങൾ അല്ലാഹുവിലും, ഞങ്ങൾക്ക് ഇറക്കപ്പെട്ടതിലും വിശ്വസിച്ചിരിക്കുന്നു; (മാത്രമല്ല) ഇബ്റാഹീമിന്റെയും, ഇസ്മാഈലിന്റെയും, ഇസ്ഹാക്വിന്റെയും, യഅ്ക്വൂബിന്റെയും, 'സിബ്ത്ത്' [സന്തതി]കളുടെയും മേൽ ഇറക്കപ്പെട്ടിട്ടുള്ളതിലും, മൂസാക്കും, ഈസാക്കും, (മറ്റു) നബിമാർക്കും തങ്ങളുടെ റബ്ബിങ്കൽനിന്ന് നൽകപ്പെട്ടിട്ടുള്ളതിലും (വിശ്വസിച്ചിരിക്കുന്നു). (അതെ) അവരിൽ ഒരാളുടെ ഇടക്കും ഞങ്ങൾ വ്യത്യാസം കാണിക്കുകയില്ല;**

وَنَحْنُ لَهُۥ مُسْلِمُونَ ﴿٨٤﴾

**ഞങ്ങളാവട്ടെ, അവന് [അല്ലാഹുവിന് കീഴൊതുങ്ങിയ] മുസ്‌ലിംകളുമാകുന്നു.**

---

《83》 أَفَغَيْرَ അപ്പോൾ അല്ലാത്തതിനെയോ دِينِ اللَّهِ അല്ലാഹുവിന്റെ മതം يَبْغُونَ ആവശ്യപ്പെടുന്നു وَلَهُ അവന് (തന്നെ) أَسْلَمَ കീഴൊതുങ്ങിയിരിക്കുന്നു مَنْ فِي السَّمَاوَاتِ ആകാശങ്ങളിലുള്ളവർ وَالْأَرْضِ ഭൂമിയിലും طَوْعًا അനുസരണപൂർവ്വം (ഇഷ്ടത്തോടെ) وَكَرْهًا നിർബ്ബന്ധപൂർവ്വവും, അനിഷ്ടമായും وَإِلَيْهِ അവങ്കലേക്ക് തന്നെ يُرْجَعُونَ അവർ മടക്കപ്പെടുകയും ചെയ്യുന്നു 《84》 قُلْ നീ പറയുക

آمَنَّا ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു بِاللَّهِ അല്ലാഹുവിൽ وَمَا أُنْزِلَ ഇറക്കപ്പെട്ടതിലും عَلَيْنَا ഞങ്ങൾക്ക് وَمَا أُنْزِلَ ഇറക്കപ്പെട്ടതിലും عَلَىٰ إِبْرَاهِيمَ ഇബ്‌റാഹീമിന് وَإِسْمَاعِيلَ ഇസ്മാഈലിനും وَإِسْحَاقَ ഇസ്ഹാക്വിനും وَيَعْقُوبَ യഅ്ക്വൂബിനും وَالْأَسْبَاطِ സന്തതികൾക്കും وَمَا أُوتِيَ നൽകപ്പെട്ടതിലും مُوسَىٰ وَعِيسَىٰ മൂസാക്കും ഈസാക്കും وَالنَّبِيُّونَ നബിമാർക്കും مِنْ رَبِّهِمْ തങ്ങളുടെ റബ്ബിങ്കൽ നിന്ന് لَا نُفَرِّقُ ഞങ്ങൾ വ്യത്യാസം ചെയ്കയില്ല بَيْنَ أَحَدٍ ഒരാൾക്കിടയിലും مِنْهُمْ അവരിൽനിന്ന് وَنَحْنُ ഞങ്ങൾ, ഞങ്ങളാകട്ടെ لَهُ അവന് مُسْلِمُونَ മുസ്‌ലിംകളാണ്, കീഴൊതുങ്ങിയവരാണ്.

---

എല്ലാ പ്രവാചകന്മാരാലും പ്രബോധനം ചെയ്യപ്പെട്ട മതം അല്ലാഹുവിന്റെ മതമായ (ഇസ്‌ലാമാകുന്ന) ഒരേഒരു മതമാകുന്നു. അതിനും പുറമെ, മനുഷ്യരടക്കം ആകാശ ഭൂമികളിലുള്ളവരെല്ലാം തന്നെ അല്ലാഹു നിശ്ചയിച്ചു വെച്ച നിയമ വ്യവസ്ഥകൾക്ക് വിധേയരായിക്കൊണ്ടാണ് നിലകൊള്ളുന്നതും. ഇഷ്ടപ്രകാരമായാലും ശരി നിർബ്ബന്ധിതമായിട്ടായാലും ശരി, ആ നിയമവ്യവസ്ഥക്ക് കീഴൊതുങ്ങുകയല്ലാതെ ഒരാൾക്കും ഗത്യന്തരമില്ല. അവസാനം എല്ലാവരും മടങ്ങിച്ചെന്നു പര്യവസാനിക്കുന്നതും അവങ്കലേക്ക് തന്നെ. എന്നിരിക്കെ, അല്ലാഹു നിയമിച്ചതും കല്പിച്ചതുമല്ലാത്ത മറ്റേതെങ്കിലും മതം സ്വീകരിക്കണമെന്നാണോ അവരുടെ ആവശ്യം?! എങ്കിൽ അതൊരിക്കലും സ്വീകാര്യമല്ല. ഇതാണ് ആദ്യത്തെ വചനത്തിലെ ആശയം. രണ്ടാമത്തെ വചനത്തിൽ ഈ ആശയം ഒന്നുകൂടി ശക്തിപ്പെടുത്തിയിരിക്കുന്നു. അതായത്, എല്ലാ പ്രവാചകന്മാരും കൊണ്ടുവന്നിട്ടുള്ളത് അല്ലാഹുവിന്റേതായ ആ മതം തന്നെയാണെന്നും, അതുകൊണ്ട് ചിലരുടെ ദൗത്യത്തിൽ വിശ്വസിക്കുകയും, ചിലരുടെതിൽ വിശ്വസിക്കാതിരിക്കുകയും ചെയ്‌വാൻ സാദ്ധ്യമല്ലെന്നുമുള്ള മൗലിക യാഥാർഥ്യം സ്വീകരിച്ചവരാണ് ഞങ്ങളെന്ന് പ്രഖ്യാപിക്കുവാൻ അല്ലാഹു നബിﷺയോട് കല്പിക്കുന്നു. അടുത്ത വചനത്തിൽ അർഥ ശങ്കക്കു ഇടമില്ലാത്തവണ്ണം ഈ പരമാർഥം വീണ്ടും ഒന്നുകൂടി സ്പഷ്ടമാക്കുന്നുണ്ട്.

അനുസരണപൂർവ്വമോ നിർബന്ധപൂർവ്വമോ ആകാശഭൂമികളിലുള്ളവരെല്ലാം അല്ലാഹുവിന് കീഴൊതുങ്ങിയിട്ടുണ്ടെന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം. എല്ലാവരും അവന്റെ ഭരണ വ്യവസ്ഥകൾക്കും അവൻ നിയമിച്ച പ്രകൃതി വ്യവസ്ഥകൾക്കും തികച്ചും വിധേയമായിക്കൊണ്ടല്ലാതെ, അതിൽനിന്ന് സ്വൽപമെങ്കിലും വ്യത്യസ്തമായ രീതിയിൽ ഒരു മിടിയിടപോലും നിലകൊള്ളുവാൻ ആർക്കും സാധ്യമല്ല എന്നത്രെ. സത്യവിശ്വാസി, അവിശ്വാസി, പ്രകൃതിവാദി, ബഹുദൈവവാദി, ദൈവനിഷേധി എന്നിങ്ങനെയുള്ള തരവ്യത്യാസങ്ങളോ, മനുഷ്യൻ, ജിന്നുകൾ, മലക്കുകൾ, ജീവജന്തുക്കൾ, നിർജ്ജീവ വസ്തുക്കൾ എന്നിങ്ങനെയുള്ള വർഗ വ്യത്യാസമോ കൂടാതെ സകല വസ്തുക്കളും ഈ അർത്ഥത്തിൽ അല്ലാഹുവിന് കീഴ്പ്പെട്ടവരാകുന്നു. (റഅദ്, 15: ഹാമീം സജദ: 11 മുതലായ സ്ഥലങ്ങളിൽ കൂടുതൽ വിവരം കാണാം) എന്നിരിക്കെ, അവൻ കൽപിച്ചരുളിയതും, മനുഷ്യന്റെ ശാശ്വത നന്മക്ക് നിദാനമായതുമായ അവന്റെ മതനിയമങ്ങൾക്ക് കീഴൊതുങ്ങാതിരിക്കുന്നത് നീതിയുക്തമല്ല– അനീതിയും ധിക്കാരവുമാണ് – എന്ന് പറയേണ്ടതില്ലല്ലോ.

പ്രവാചകൻമാർ ലക്ഷക്കണക്കിൽ കഴിഞ്ഞുപോയിട്ടുണ്ട്. അവരിൽ അറബികളുടെയും, വേദക്കാരുടെയും ഇടയിൽ പല നിലക്കും കൂടുതൽ സുപരിചിതരും ബഹുമാന്യരുമാകക്കൊണ്ടും, ചരിത്രപരവും മതപരവുമായ രംഗങ്ങളിൽ കൂടുതൽ സ്മരണീയരാകക്കൊണ്ട് ഇബ്‌റാഹീം നബി (അ) തുടങ്ങിയ ചില നബിമാരുടെ പേരുകൾ പ്രത്യേകം

എടുത്ത് പറഞ്ഞിരിക്കുന്നത്. യഅ്ക്വൂബ് നബി (അ)യുടെ പന്ത്രണ്ട് സന്താന പരമ്പരകളിൽ ഉണ്ടായിട്ടുള്ള പ്രവാചകൻമാരെ ഉദ്ദേശിച്ചാണ് الأَسْبَاطِ (സന്തതികൾ) എന്ന് പറഞ്ഞിരിക്കുന്നത്. ഇബ്‌റാഹീം നബി (അ)യെക്കുറിച്ചും മറ്റും പറഞ്ഞപ്പോൾ 'അവരുടെ മേൽ ഇറക്കപ്പെട്ടത്' ( مَاأُنْزِلَ ) എന്നും, പിന്നീട് മൂസാ, ഈസാ (അ) എന്നിവരെക്കുറിച്ചും പറഞ്ഞപ്പോൾ 'അവർക്ക് നൽകപ്പെട്ടത്' ( مَاأُوتِيَ ) എന്നുമാണ് അല്ലാഹു പ്രയോഗിച്ച വാക്കുകൾ.അല്ലാഹുവിങ്കൽ നിന്നുള്ള വഹ്‌യും സന്ദേശവും ലഭിക്കുന്നതിലും, ഓരോരുത്തരുടെയും സത്യത സ്ഥാപിക്കുവാൻ ആവശ്യമായ ദൃഷ്ടാന്തങ്ങൾ നൽകപ്പെടുന്നതിലും ഏറെക്കുറെ എല്ലാ പ്രവാചകൻമാർക്കും പങ്കുണ്ടായിരിക്കും. എങ്കിലും, മൂസാ നബി (അ)യുടെ തൗറാത്തും, ഈസാ നബി (അ)യുടെ ഇൻജീലും പോലെയും, അവരുടെ കൈക്കുവെളിപ്പെട്ട ദിവ്യദൃഷ്ടാന്തങ്ങൾ പോലെയും അത്ര പ്രസിദ്ധി മറ്റു പ്രവാചകൻമാരുടെ ഗ്രന്ഥങ്ങൾക്കോ, ദൃഷ്ടാന്തങ്ങൾക്കോ സമുദായമദ്ധ്യേ ഉണ്ടായിട്ടില്ല. അതുകൊണ്ടായിരിക്കാം അങ്ങനെ വ്യത്യാസപ്പെടുത്തി പ്രസ്താവിച്ചത്. (അല്ലാഹുവിനറിയാം)

وَمَن يَبْتَغِ غَيْرَ ٱلْإِسْلَـٰمِ دِينًا

**《85》 ആരെങ്കിലും 'ഇസ്‌ലാം' (മതം) അല്ലാത്തതിനെ മതമായി തേടുന്നപക്ഷം,-**

فَلَن يُقْبَلَ مِنْهُ

**അത് അവനിൽ നിന്ന് സ്വീകരിക്കപ്പെടുകയില്ലതന്നെ.**

وَهُوَ فِى ٱلْـَٔاخِرَةِ مِنَ ٱلْخَـٰسِرِينَ ﴿٨٥﴾

**അവൻ പരലോകത്തിലാകട്ടെ, നഷ്ടക്കാരിൽ പെട്ടവനുമായിരിക്കും.**

---

《85》 وَمَنْ يَبْتَغِ ആരെങ്കിലും തേടുന്ന പക്ഷം غَيْرَالإِسْلَامِ ഇസ്‌ലാം അല്ലാത്തതിനെ دِينًا മതമായി فَلَنْ يُقْبَلَ എന്നാൽ അത് സ്വീകരിക്കപ്പെടുകയില്ലതന്നെ مِنْهُ അവനിൽ നിന്ന് وَهُوَ അവൻ, അവനാകട്ടെ فِي الآخِرَةِ പരലോകത്തിൽ مِنَ الْخَاسِرِينَ നഷ്ടക്കാരിൽ പെട്ടവനായിരിക്കും

---

പ്രകൃത്യാ മനുഷ്യൻ സ്വീകരിക്കുവാൻ ബാധ്യസ്ഥനായതും, എല്ലാ പ്രവാചകൻമാരും പ്രബോധനം ചെയ്തതും അല്ലാഹുവിന്റെ മതമായ ഏകമതം മാത്രമാണെന്ന് മുൻവചനങ്ങളിൽ പ്രസ്താവിച്ചു. അതുതന്നെയാണ് ഇസ്‌ലാം മതം. إِنَّ الدِّينَ عِنْدَ اللهِ الإِسْلَامُ (നിശ്ചയമായും അല്ലാഹുവിന്റെ അടുക്കൽ മതം ഇസ്‌ലാമാകുന്നു) എന്ന് 19-ാം വചനത്തിലും പ്രസ്താവിച്ചു. അതുകൊണ്ട് ഇസ്‌ലാമല്ലാത്ത ഏതൊരു മതം ആരുതന്നെ സ്വീകരിക്കുകയോ, ആവശ്യപ്പെടുകയോ ചെയ്താലും അത് അല്ലാഹുവിങ്കൽ സ്വീകാര്യമല്ലെന്നും, അവൻ പരലോകത്തിൽ സർവ്വവും നഷ്ടപ്പെട്ടവനായിരിക്കുമെന്നും യാതൊരു സംശയത്തിനും വ്യാഖ്യാനത്തിനും ഇടമില്ലാത്തവിധം അല്ലാഹു ഈ വചനത്തിൽ സ്പഷ്ടമാക്കുന്നു.

'മതം ഏതായാലും വിരോധമില്ല, മനുഷ്യൻ നന്നായാൽ മതി' എന്നൊരു പുത്തൻ തത്വം- അല്ല, ഉൽബുദ്ധരും ബുദ്ധിജീവികളുമെന്ന് സ്വയം ധരിക്കുന്ന ചിലരിൽ നിന്ന്

കേൾക്കപ്പെടുന്ന മധുരമോഹനമായ ഒരു നിരർത്ഥസിദ്ധാന്തം- ഇന്ന് ജനമദ്ധ്യേ പ്രചാരത്തിലുണ്ട്. നാമമാത്ര മുസ്‌ലിംകളായ ചിലർ അത് ഏറ്റു പാടാതെയുമില്ല. ഇസ്‌ലാമിന്റെ പ്രാഥമിക തത്വങ്ങളെങ്കിലും അറിയുകയോ, ക്വുർആനിൽ അണുവോളമെങ്കിലും വിശ്വാസമുണ്ടായിരിക്കുകയോ ചെയ്യുന്ന ഒരു മുസ്‌ലിമിന്റെ മനസ്സിൽ നിന്നോ, വായിലൂടെയോ ആ വാക്ക് പുറപ്പെടാവുന്നതല്ല. അന്യസമുദായങ്ങളുമായി അഭിപ്രായ വ്യത്യാസം കൂടാതെ ഭൗതികജീവിതത്തിൽ ഇണങ്ങിക്കഴിയണമെന്നും അവരുടെ സ്നേഹം സമ്പാദിക്കണമെന്നും മാത്രമാണവരുടെ ലക്ഷ്യം. വിശ്വാസാചാരങ്ങളിലും, നടപടിക്രമങ്ങളിലും എന്ത് നിലപാടുതന്നെ സ്വീകരിച്ചാലും വിരോധമില്ല- മറ്റുള്ളവരുടെ ആക്ഷേപത്തിനും എതിർപ്പിനും വിരോധമാകാതിരുന്നാൽ മതി- എന്നാണല്ലോ അതിന്റെ അർത്ഥം. വാസ്തവത്തിൽ ഇവരുടെ അടുക്കൽ 'മത'ത്തിനും 'നന്നാകലി'നുമുള്ള നിർവ്വചനവും, ആ രണ്ടിനും അല്ലാഹുവും റസൂലും നൽകുന്ന നിർവ്വചനവും തമ്മിൽ നാമമാത്ര ബന്ധം പോലുമില്ല. തീർച്ച.

كَيْفَ يَهْدِى ٱللَّهُ قَوْمًا كَفَرُوا۟ بَعْدَ إِيمَٰنِهِمْ

﴾86﴿ **തങ്ങളുടെ വിശ്വാസത്തിന് ശേഷം അവിശ്വസിച്ചതായ ഒരു ജനതയെ അല്ലാഹു എങ്ങനെ നേർമാർഗത്തിലാക്കും?**

وَشَهِدُوٓا۟ أَنَّ ٱلرَّسُولَ حَقٌّ وَجَآءَهُمُ ٱلْبَيِّنَٰتُ ۚ

**റസൂൽ യഥാർത്ഥ (സത്യ)വാനാണെന്ന് അവർ സാക്ഷ്യപ്പെടുത്തുകയും, അവർക്ക് വ്യക്തമായ തെളിവുകൾ വന്നുകിട്ടുകയും ചെയ്തിരിക്കുന്നു (എന്നിരിക്കെ)!**

وَٱللَّهُ لَا يَهْدِى ٱلْقَوْمَ ٱلظَّٰلِمِينَ ﴿٨٦﴾

**അല്ലാഹു അക്രമികളായ ജനങ്ങളെ നേർമാർഗത്തിലാക്കുകയില്ലതാനും.**

أُو۟لَٰٓئِكَ جَزَآؤُهُمْ أَنَّ عَلَيْهِمْ لَعْنَةَ ٱللَّهِ وَٱلْمَلَٰٓئِكَةِ وَٱلنَّاسِ أَجْمَعِينَ ﴿٨٧﴾

﴾87﴿ **അക്കൂട്ടർ- (അതെ) അവരുടെ പ്രതിഫലം, അല്ലാഹുവിന്റെയും, മലക്കുകളുടെയും, മനുഷ്യരുടെയുമെല്ലാം (തന്നെ) ശാപം അവരുടെ മേൽ ഉണ്ടായിരിക്കുമെന്നുള്ളതാണ്.**

خَٰلِدِينَ فِيهَا لَا يُخَفَّفُ عَنْهُمُ ٱلْعَذَابُ وَلَا هُمْ يُنظَرُونَ ﴿٨٨﴾

﴾88﴿ **-അതിൽ (അവർ) സ്ഥിരവാസികളായിക്കൊണ്ട്; ശിക്ഷ അവർക്ക് ലഘൂകരിക്കപ്പെടുകയില്ല; അവർക്ക് ഒഴിവ് (അഥവാ പരിഗണന) നൽകപ്പെടുകയുമില്ല;-**

إِلَّا ٱلَّذِينَ تَابُواْ مِنۢ بَعۡدِ ذَٰلِكَ وَأَصۡلَحُواْ

﴿89﴾ **അതിനുശേഷം പശ്ചാത്തപിക്കുകയും, (സൽക്കർമം ചെയ്ത്) നന്നായിത്തീരുകയും ചെയ്തവരൊഴികെ [അവർക്ക് രക്ഷയുണ്ടായിരിക്കും]**

فَإِنَّ ٱللَّهَ غَفُورٞ رَّحِيمٌ ﴿٨٩﴾

**എന്നാൽ, അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

---

﴿86﴾ كَيْفَ يَهْدِي എങ്ങനെ നേർമാർഗത്തിലാക്കും اللَّهُ അല്ലാഹു قَوْمًا ഒരു ജനതയെ كَفَرُوا അവർ അവിശ്വസിച്ചു بَعْدَ إِيمَانِهِمْ അവരുടെ വിശ്വാസത്തിന് ശേഷം وَشَهِدُوا അവർ സാക്ഷ്യപ്പെടുത്തുകയും ചെയ്തിരിക്കുന്നു أَنَّ الرَّسُولَ റസൂൽ (ആണ്) എന്ന് حَقٌّ സത്യമായവൻ, യഥാർത്ഥവാൻ, അർഹൻ وَجَاءَهُمُ അവർക്ക് വരുകയും ചെയ്തിരിക്കുന്നു الْبَيِّنَاتُ തെളിവുകൾ وَاللَّهُ അല്ലാഹു (വാകട്ടെ) لَا يَهْدِي നേർമാർഗത്തിലാക്കുകയില്ല (താനും) الْقَوْمَ ജനതയെ الظَّالِمِينَ അക്രമികളായ ﴿87﴾ أُولَٰئِكَ അക്കൂട്ടർ جَزَاؤُهُمْ അവരുടെ പ്രതിഫലം أَنَّ عَلَيْهِمْ അവരുടെ മേൽ ഉണ്ട് (ഉണ്ടായിരിക്കും) എന്നുള്ളതാണ് لَعْنَةَ اللَّهِ അല്ലാഹുവിന്റെ ശാപം وَالْمَلَائِكَةِ മലക്കുകളുടെയും وَالنَّاسِ മനുഷ്യരുടെയും أَجْمَعِينَ എല്ലാം ﴿88﴾ خَالِدِينَ فِيهَا അതിൽ നിത്യവാസികളായി (ശാശ്വതരായി)ക്കൊണ്ട് لَا يُخَفَّفُ ലഘൂവാക്കപ്പെടുകയില്ല عَنْهُمُ അവർക്ക് الْعَذَابُ ശിക്ഷ وَلَا هُمْ അവർ ഇല്ലതാനും يُنْظَرُونَ ഒഴിവ് (താമസം- പരിഗണന) കൊടുക്കപ്പെടുക ﴿89﴾ إِلَّا الَّذِينَ യാതൊരു കൂട്ടരൊഴികെ تَابُوا അവർ മടങ്ങി مِنْ بَعْدِ ذَٰلِكَ അതിനുശേഷം وَأَصْلَحُوا അവർ നന്നാക്കുക (നന്നായിത്തീരുക)യും ചെയ്തു فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്.

---

വേദഗ്രന്ഥങ്ങൾ മുഖേനയും, തെളിവുകൾ മുഖേനയും നബിﷺയുടെയും അവിടുന്ന് കൊണ്ടുവന്നിട്ടുള്ളതിന്റെയും സത്യതയിൽ ബോധ്യവും വിശ്വാസവും ഉണ്ടായിക്കഴിഞ്ഞിട്ടും നബിﷺയിൽ വിശ്വസിക്കാതെ അവിശ്വാസികളായിത്തീർന്ന വേദക്കാരെയും, സത്യവിശ്വാസം സ്വീകരിച്ച് കഴിഞ്ഞശേഷം ഇസ്‌ലാമിൽനിന്നും ഭ്രഷ്ടായിപ്പോയവരെയും ഉദ്ദേശിച്ചുള്ള കനത്ത താക്കീതാണ് ഈ വചനങ്ങൾ. അവരുടെ മേൽ അല്ലാഹുവിന്റെയും മലക്കുകളുടെയും മനുഷ്യരുടെയുമെല്ലാം ശാപമുണ്ടായിരിക്കുമെന്ന് പറഞ്ഞതിന്റെ താൽപര്യം സൂറത്തുൽ ബക്വറ: 161 ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട് ഇവിടെ അതാവർത്തിക്കുന്നില്ല.

إِنَّ ٱلَّذِينَ كَفَرُواْ بَعۡدَ إِيمَٰنِهِمۡ ثُمَّ

﴿90﴾ **നിശ്ചയമായും, തങ്ങളുടെ വിശ്വാസത്തിനുശേഷം അവിശ്വസി**

ٱزْدَادُوا۟ كُفْرًا لَّن تُقْبَلَ تَوْبَتُهُمْ وَأُو۟لَـٰٓئِكَ هُمُ ٱلضَّآلُّونَ ﴿٩٠﴾

ക്കുകയും, പിന്നീട് അവിശ്വാസം വർദ്ധിച്ചുകൊണ്ടിരിക്കുകയും ചെയ്തവർ, അവരുടെ പശ്ചാത്താപം സ്വീകരിക്കപ്പെടുകയേ ഇല്ല; അക്കൂട്ടർതന്നെയാണ് വഴിപിഴച്ചവരും.

إِنَّ ٱلَّذِينَ كَفَرُوا۟ وَمَاتُوا۟ وَهُمْ كُفَّارٌ فَلَن يُقْبَلَ مِنْ أَحَدِهِم مِّلْءُ ٱلْأَرْضِ ذَهَبًا وَلَوِ ٱفْتَدَىٰ بِهِۦٓ ۗ أُو۟لَـٰٓئِكَ لَهُمْ عَذَابٌ أَلِيمٌ وَمَا لَهُم مِّن نَّـٰصِرِينَ ﴿٩١﴾

﴾91﴿ നിശ്ചയമായും, അവിശ്വസിക്കുകയും, തങ്ങൾ അവിശ്വാസികളായിക്കൊണ്ട് (തന്നെ) മരണപ്പെടുകയും ചെയ്തവർ, അവരിൽ ഒരാളിൽനിന്നും ഭൂമി നിറയെ സ്വർണം സ്വീകരിക്കപ്പെടുകയില്ലതന്നെ- അവനത് തെണ്ടം [പ്രായശ്ചിത്തം] ചെയ്താലും ശരി അക്കൂട്ടർ, അവർക്ക് വേദനയേറിയ ശിക്ഷയുണ്ടായിരിക്കും; അവർക്ക് സഹായികളായി (ആരും) ഇല്ലതാനും.

---

﴾90﴿ إِنَّ الَّذِينَ كَفَرُوا നിശ്ചയമായും അവിശ്വസിച്ചവർ بَعْدَ إِيمَانِهِمْ അവരുടെ വിശ്വാസത്തിന് ശേഷം ثُمَّ ازْدَادُوا പിന്നീടവർക്ക് വർദ്ധിച്ചുകൊണ്ടിരിക്കുകയും ചെയ്തു كُفْرًا അവിശ്വാസം لَنْ تُقْبَلَ സ്വീകരിക്കപ്പെടുകയില്ലതന്നെ تَوْبَتُهُمْ അവരുടെ പശ്ചാത്താപം وَأُولَئِكَ هُمُ അക്കൂട്ടർ തന്നെയാണ് الضَّالُّونَ വഴിപിഴച്ചവർ ﴾91﴿ إِنَّ الَّذِينَ كَفَرُوا നിശ്ചയമായും അവിശ്വസിച്ചവർ وَمَاتُوا അവർ മരണപ്പെടുകയും ചെയ്തു وَهُمْ كُفَّارٌ അവർ അവിശ്വാസികളായിക്കൊണ്ട് فَلَنْ يُقْبَلَ സ്വീകരിക്കപ്പെടുകയില്ലതന്നെ مِنْ أَحَدِهِمْ അവരൊരാളിൽനിന്നും مِلْءُ الْأَرْضِ ഭൂമിനിറച്ച് ذَهَبًا സ്വർണം وَلَوِ افْتَدَى അവൻ തെണ്ടം (മോചനമൂല്യം- പ്രായശ്ചിത്തം) നൽകിയാലും بِهِ അതിനെ, അതുകൊണ്ട് أُولَئِكَ അക്കൂട്ടർ لَهُمْ അവർക്കുണ്ട് عَذَابٌ ശിക്ഷ أَلِيمٌ വേദനയേറിയ وَمَا لَهُمْ അവർക്കില്ലതാനും مِنْ نَاصِرِينَ സഹായികളായിട്ട് (ആരും)

---

അവിശ്വാസികളായ ആളുകൾ അവിശ്വാസികളായിക്കൊണ്ടുതന്നെ- അതിൽ നിന്ന് മടങ്ങിയിട്ടില്ലാതെ- മരണമടയുന്നപക്ഷം, അവർക്ക് പരലോകത്തിൽ യാതൊരു രക്ഷയുമില്ല; മരണവേളയിൽ ഖേദം പ്രകടിപ്പിച്ചത് കൊണ്ടോ, വല്ല പ്രായശ്ചിത്തവും മുഖേനയോ, അവിശ്വാസികളായിരിക്കെ അവർ ചെയ്തേക്കാവുന്ന ഏതെങ്കിലും നല്ല കാര്യങ്ങൾ മുഖേനയോ- ഒന്നും തന്നെ- അവിടെ അവർക്ക് ഒരു പ്രയോജനവും ലഭിക്കുവാനുമില്ല എന്ന് അല്ലാഹു പ്രഖ്യാപനം ചെയ്യുന്നു. ഈ വിഷയം ക്വുർആനിൽ പലേടത്തും വ്യക്തമാക്കപ്പെട്ടിട്ടുള്ളതാണ്. ഒരാൾ വിശ്വാസിയോ, അവിശ്വാസിയോ, സൻമാർഗിയോ, ദുർമാർഗിയോ എന്നുള്ളതിന്റെ അവസാനത്തെ തീരുമാനം അവന്റെ മരണത്തോട് കൂടിയാണ് തിട്ടപ്പെടുന്നതെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം.

നബിﷺ അരുളിചെയ്തിരിക്കുന്നു: 'ക്വിയാമത്ത് നാളിൽ നരകക്കാരനായ ഒരാളോട്: ഇതാ നോക്കൂ: ഭൂമിയിലുള്ളതെല്ലാം നിനക്കുള്ളതായിരുന്നാൽ (ഇപ്പോൾ) നീ അത് തെണ്ടമായി കൊടുക്കുമോ എന്ന് ചോദിക്കപ്പെടും. അവൻ, അതെ, എന്ന് ഉത്തരം പറയും. അപ്പോൾ, അല്ലാഹു പറയും: നിന്നിൽനിന്ന് ഇതിനെക്കാൾ വളരെ നിസ്സാരമായ കാര്യമായിരുന്നു ഞാൻ ഉദ്ദേശിച്ചിരുന്നത്. നിന്റെ പിതാവായ ആദമിന്റെ മുതുകിൽവെച്ച് നീ എന്നോട് ഒന്നിനെയും പങ്കുചേർക്കുകയില്ലെന്ന് ഞാൻ നിന്നോട് കരാറുവാങ്ങി. നീ അതിന് വിസമ്മതിച്ച് എന്നോട് പങ്ക് ചേർക്കുക തന്നെ ചെയ്തു.' (അ; ബു; മു)

## വിഭാഗം - 10

## ജുസ്ഉ് - 4

لَن تَنَالُواْ ٱلْبِرَّ حَتَّىٰ تُنفِقُواْ مِمَّا تُحِبُّونَ ۚ وَمَا تُنفِقُواْ مِن شَىْءٍ فَإِنَّ ٱللَّهَ بِهِۦ عَلِيمٌ ﴿٩٢﴾

﴿92﴾ **(സത്യവിശ്വാസികളേ) നിങ്ങൾ ഇഷ്ടപ്പെടുന്നവയിൽ നിന്ന് നിങ്ങൾ ചിലവഴിക്കുന്നതുവരെ നിങ്ങൾ പുണ്യം പ്രാപിക്കുകയില്ല തന്നെ.**

**നിങ്ങൾ ഏതൊരു വസ്തുവും (തന്നെ) ചിലവഴിക്കുന്നതായാലും, നിശ്ചയമായും അല്ലാഹു അതിനെപ്പറ്റി അറിയുന്നവനാണ്.**

---

﴿92﴾ لَنْ تَنَالُوا നിങ്ങൾ പ്രാപിക്കുകയില്ലതന്നെ الْبِرَّ പുണ്യം حَتَّىٰ تُنْفِقُوا നിങ്ങൾ ചിലവഴിക്കുന്നതുവരെ مِمَّا تُحِبُّونَ നിങ്ങൾ ഇഷ്ടപ്പെടുന്നതിൽനിന്ന് وَمَا تُنْفِقُوا നിങ്ങൾ എന്ത് ചിലവഴിച്ചാലും مِنْ شَيْءٍ വല്ലവസ്തുവെയും فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു بِهِ അതിനെപ്പറ്റി عَلِيمٌ അറിയുന്നവനാണ്.

---

അവിശ്വാസികൾ- അവർ അവിശ്വാസികളായിരിക്കെ- ചെയ്യുന്ന നല്ല കാര്യങ്ങളൊന്നും അല്ലാഹുവിങ്കൽ സ്വീകാര്യമല്ലെന്ന് കഴിഞ്ഞ വചനത്തിൽ കണ്ടുവല്ലോ. സത്യവിശ്വാസികൾ ചെയ്യുന്ന എല്ലാ നല്ല കാര്യങ്ങളും- അതെത്ര നിസ്സാരമായിരുന്നാലും- അല്ലാഹുവിങ്കൽ സ്വീകാര്യമായിരിക്കും. എന്നാൽ ചിലവഴിക്കുന്നത് പുണ്യകരവും കൂടുതൽ പ്രതിഫലം അർഹിക്കുന്നതുമായിരിക്കേണമെങ്കിൽ, അതെങ്ങിനെയായിരിക്കണമെന്ന് അല്ലാഹു ഈ വചനത്തിൽ അറിയിക്കുന്നു. അവർക്ക് ഇഷ്ടകരമായ വസ്തുക്കളിൽ നിന്നായിരിക്കണം ചിലവഴിക്കുന്നത്. അപ്പോഴേ അത് പുണ്യകർമമായിത്തീരുന്നുള്ളൂ. ഒരു വസ്തു ഇഷ്ടപ്പെട്ടതായിരിക്കുന്നത് അതിന്റെ വിലയുടെ ആധിക്യം നിമിത്തമായിക്കൊള്ളണമെന്നില്ല. മറ്റേതെങ്കിലും കാരണം കൊണ്ടുമായിരിക്കാം അത്. അതിനാൽ, അത്തരം വസ്തുക്കൾക്ക് പകരം അവയെക്കാൾ വിലപിടിപ്പുള്ള വസ്തുക്കളെപ്പോലും ചിലവഴിക്കുവാൻ അവയുടെ ഉടമസ്ഥൻ ചിലവാക്കുന്നപക്ഷം, അയാൾ അതിനെക്കാൾ പ്രാധാന്യം കൽപിക്കുന്നത് അല്ലാഹുവിന്റെ പ്രീതിക്കും പ്രതിഫലത്തിനുമാണ് എന്നാണല്ലോ അത് കാണിക്കുന്നത്. ഈ മനഃസ്ഥിതിയാണ് അതിനെ പുണ്യകരമാക്കിത്തീർക്കുന്നതും. ചിലവഴിക്കുന്ന വസ്തുവോടുള്ള പ്രിയം കൂടും തോറും അത് ചിലവഴിക്കുന്ന

തിലുള്ള പുണ്യവും വർദ്ധിക്കുന്നു. നേരെ മറിച്ച് പ്രിയംകരമല്ലാത്തതും മോശപ്പെട്ടതുമായ വസ്തുക്കളെ ചിലവഴിക്കുവാൻ കരുതിവെക്കുന്ന സമ്പ്രദായം നന്നല്ലെന്ന് ഇതിൽ നിന്ന് വ്യക്തമാണ്. (ഇതിനെപ്പറ്റി 2: 267ൽ പ്രസ്താവിച്ചത് ഓർക്കുക)

ഈ വചനം അവതരിച്ചപ്പോൾ, അത് നബിﷺ യുടെ സ്വഹാബികളിൽ വരുത്തിയ പ്രതികരണങ്ങൾ എത്ര വമ്പിച്ചതായിരുന്നുവെന്ന് കാണിക്കുന്ന അൽപം ചില ഉദാഹരണങ്ങൾ കാണുക:

1. അനസ് (റ) പറയുകയാണ്: അൻസ്വാരികളിൽ വളരെ ധനമുള്ള ആളായിരുന്നു അബൂത്വൽഹത്ത് (റ) (*) അദ്ദേഹത്തിന്റെ സ്വത്തുക്കളിൽ വെച്ച് അദ്ദേഹത്തിന് ഏറ്റവും പ്രിയങ്കരമായത് 'ബൈറുഹാ' ( بَيْرُحَاء ) എന്ന തോട്ടമായിരുന്നു. പള്ളിയുടെ മുൻവശത്തായിരുന്നു അത്. നബിﷺ അതിൽ പ്രവേശിക്കലും അതിലെ നല്ല ജലം കുടിക്കലും പതിവുണ്ടായിരുന്നു. ........ لَن تَنَالُوا എന്ന ഈ വചനം അവതരിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: 'അല്ലാഹുവിന്റെ റസൂലേ, നിങ്ങൾ ഇഷ്ടപ്പെടുന്നവയിൽ നിന്ന് ചിലവഴിക്കാതെ നിങ്ങൾക്ക് പുണ്യം ലഭിക്കുകയില്ല എന്ന് അല്ലാഹു പറയുന്നു. എന്റെ സ്വത്തിൽ വെച്ച് എനിക്ക് ഏറ്റം പ്രിയപ്പെട്ടത് 'ബൈറുഹാ ആകുന്നു. അത് അല്ലാഹുവിന് വേണ്ടിയുള്ള ധർമമാകുന്നു. അല്ലാഹുവിങ്കൽ വെച്ച് അതിന്റെ പുണ്യവും (പ്രതിഫല) നിക്ഷേപവും ഞാൻ പ്രതീക്ഷിക്കുന്നു. അതുകൊണ്ട് അല്ലാഹു അങ്ങേക്ക് അഭിപ്രായം തോന്നിച്ച പ്രകാരം അങ്ങുന്ന് അതിനെ (വേണ്ടുന്ന വിഷയത്തിൽ) നിശ്ചയിച്ചു കൊള്ളുക.' അപ്പോൾ, നബിﷺ പറഞ്ഞു: 'ഹ! ഹ! അത് ലാഭകരമായ ധനം! ലാഭകരമായ ധനം! (താങ്കൾ പറഞ്ഞത് ഞാൻ കേട്ടു. താങ്കൾ അത് അടുത്ത കുടുംബങ്ങൾക്ക് വേണ്ടി (ധർമമായി) വെക്കുവാനാണ് ഞാൻ അഭിപ്രായപ്പെടുന്നത്.' അബൂത്വൽഹത്ത് (റ) പറഞ്ഞു: 'ഞാൻ അങ്ങനെ ചെയ്തുകൊള്ളാം.' അങ്ങനെ, അദ്ദേഹം അത് തന്റെ അടുത്ത കുടുംബങ്ങൾക്കും, പിതൃവ്യപുത്രൻമാർക്കുമായി ഭാഗിച്ചുകൊടുത്തു. (അ; ബു; മു)

2. ഉമർ (റ)ന് അദ്ദേഹത്തിന്റെ സ്വത്തുക്കളിൽവെച്ച്: കൂടുതൽ വീര്യപ്പെട്ടത് ഖൈബറിലെ 'ഗനീമത്ത്' ഭാഗിച്ചപ്പോൾ കിട്ടിയ ഓഹരിയായ ഒരു തോട്ടമായിരുന്നു. നബിﷺയോട് ആലോചിച്ചശേഷം അതദ്ദേഹം അല്ലാഹുവിന്റെ മാർഗത്തിൽ 'വക്ഫാ'ക്കി പ്രഖ്യാപിച്ചു. (ബു; മു.)

3. ഈ വചനം അവതരിച്ചപ്പോൾ, ഇബ്നുഉമർ (റ) തന്റെ വസ്തുക്കളെപ്പറ്റി ആലോചിച്ച് നോക്കിയതിൽ റോമാക്കാരിയായ തന്റെ ഒരു അടിമ സ്ത്രീയാണ് തനിക്ക് അവയിൽ കൂടുതൽ പ്രിയംകരമായ സ്വത്തായി കണ്ടത്. അദ്ദേഹം അവളെ സ്വതന്ത്രയാക്കിവിട്ടു. അവളെ വീണ്ടും മടക്കി എടുക്കലായിത്തീരുമോ എന്ന ഭയം നിമിത്തം അവളെ വിവാഹം കഴിപ്പാൻ പോലും അദ്ദേഹം തുനിഞ്ഞില്ല. (ബസാർ)

4. സൈദുബ്നുഹാരിഥ (റ)യുടെ സ്വത്തുക്കളിൽ അദ്ദേഹത്തിന് ഏറ്റം പ്രിയപ്പെട്ടത് അദ്ദേഹത്തിന്റെ കുതിരയായിരുന്നു. അതിനെ അദ്ദേഹം അല്ലാഹുവിന്റെ മാർഗത്തിൽ ധർമമാക്കി. നബിﷺ അത് സ്വീകരിക്കുകയും ചെയ്തു. പിന്നീട് അദ്ദേഹത്തിന്റെ പുത്രൻ ഉസാമഃ (റ) അതിന്റെ പുറത്ത് സവാരിചെയ്യുവാൻ നബിﷺ അനുവദിക്കുകയുണ്ടായി. ഇത് കണ്ടപ്പോൾ സൈദ് (റ)ന്റെ മുഖത്ത് അതിൽ അനിഷ്ടം പ്രകടമായി. നബിﷺ

***(*) അനസ് (റ)ന്റെ മാതാവിനെ അദ്ദേഹം വിവാഹം കഴിച്ചിരുന്നു.***

അദ്ദേഹത്തോട്: 'താങ്കളുടെ ധർമം അല്ലാഹു സ്വീകരിച്ചിട്ടുണ്ട്. (മകൻ സവാരി ചെയ്ത തുകൊണ്ട് അതിന് ദോഷം ബാധിക്കുകയില്ല) എന്ന് പറയുകയുണ്ടായി (ഇബ്നു അബീ ഹാതിം)

كُلُّ ٱلطَّعَامِ كَانَ حِلاًّ لِّبَنِيٓ إِسۡرَٰٓءِيلَ إِلَّا مَا حَرَّمَ إِسۡرَٰٓءِيلُ عَلَىٰ نَفۡسِهِۦ مِن قَبۡلِ أَن تُنَزَّلَ ٱلتَّوۡرَىٰةُۗ قُلۡ فَأۡتُواْ بِٱلتَّوۡرَىٰةِ فَٱتۡلُوهَآ إِن كُنتُمۡ صَٰدِقِينَ ﴿٩٣﴾

**﴾93﴿ എല്ലാ ഭക്ഷണ (പദാർത്ഥ)വും ഇസ്റാഈൽ സന്തതികൾക്ക് അനുവദനീയമായിരുന്നു;- തൗറാത്ത് അവതരിപ്പിക്കപ്പെടുന്നതിന് മുമ്പായി ഇസ്റാഈൽ അദ്ദേഹത്തിന്റെ സ്വന്തം പേരിൽ നിഷിദ്ധമാക്കിയതൊഴികെ.**

**(നബിയേ) പറയുക: 'എന്നാൽ, നിങ്ങൾ തൗറാത്ത് കൊണ്ടുവന്ന് അത് (ഒന്ന്) വായിക്കുവിൻ. നിങ്ങൾ സത്യവാൻമാരാണെങ്കിൽ!**

فَمَنِ ٱفۡتَرَىٰ عَلَى ٱللَّهِ ٱلۡكَذِبَ مِنۢ بَعۡدِ ذَٰلِكَ فَأُوْلَٰٓئِكَ هُمُ ٱلظَّٰلِمُونَ ﴿٩٤﴾

**﴾94﴿ എന്നിട്ട് അതിനുശേഷം ആർ അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമച്ചുവോ, എന്നാൽ, അക്കൂട്ടർ തന്നെയാണ് അക്രമികൾ.**

قُلۡ صَدَقَ ٱللَّهُۗ فَٱتَّبِعُواْ مِلَّةَ إِبۡرَٰهِيمَ حَنِيفٗا وَمَا كَانَ مِنَ ٱلۡمُشۡرِكِينَ ﴿٩٥﴾

**﴾95﴿ (നബിയേ) പറയുക: 'അല്ലാഹു സത്യം പറഞ്ഞിരിക്കുന്നു: ആകയാൽ ഇബ്റാഹീമിന്റെ- (അദ്ദേഹം) ശുദ്ധമനസ്കനായ നിലയിൽ (സ്വീകരിച്ച- നടപടി) മാർഗം നിങ്ങൾ പിൻപറ്റുവിൻ. അദ്ദേഹം മുശ്രിക്ക് [ബഹുദൈവ വിശ്വാസി]കളിൽ പെട്ടവനായിരുന്നില്ലതാനും.'**

---

﴾93﴿ كُلُّ الطَّعَامِ എല്ലാ ഭക്ഷണവും كَانَ حِلًا അനുവദനീയം (ഹലാൽ) ആയിരുന്നു لِبَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികൾക്ക് إِلَّا مَا حَرَّمَ ഹറാം (നിഷിദ്ധം) ആക്കിയതൊഴികെ إِسْرَائِيلُ ഇസ്റാഈൽ (യഅ്ക്വൂബ്) عَلَىٰ نَفْسِهِ തന്റെ സ്വന്തത്തിന്റെ മേൽ مِن قَبْلِ മുമ്പായി أَن تُنَزَّلَ അവതരിക്കപ്പെടുന്നതിന്റെ التَّوْرَاةُ തൗറാത്ത് قُلْ നീ പറയുക فَأْتُوا എന്നാൽ നിങ്ങൾ വരുവിൻ بِالتَّوْرَاةِ തൗറാത്തും കൊണ്ട് فَاتْلُوهَا എന്നിട്ട് അത് നിങ്ങൾ പാരായണം ചെയ്യുവിൻ إِن كُنتُمْ നിങ്ങളാണെങ്കിൽ صَادِقِينَ

عَلَى اللَّهِ സത്യവാൻമാർ ﴾94﴿ فَمَنِ افْتَرَىٰ എന്നിട്ട് (എന്നാൽ) ആർ കെട്ടിച്ചമച്ചുവോ
അല്ലാഹുവിന്റെ പേരിൽ الْكَذِبَ വ്യാജം, കളവ് مِنْ بَعْدِ ശേഷം ذَٰلِكَ അതിന്റെ
فَأُولَٰئِكَ هُمُ എന്നാൽ അക്കൂട്ടർ തന്നെ الظَّالِمُونَ അക്രമികൾ ﴾95﴿ قُلْ നീ പറയുക
صَدَقَ اللَّهُ അല്ലാഹു സത്യം പറഞ്ഞു فَاتَّبِعُوا ആകയാൽ നിങ്ങൾ പിൻപറ്റുവിൻ مِلَّةَ
മാർഗത്തെ إِبْرَاهِيمَ ഇബ്റാഹീമിന്റെ حَنِيفًا ശുദ്ധ (ഋജു) മനസ്കനായ നിലയിൽ
وَمَا كَانَ അദ്ദേഹം ആയിരുന്നതുമില്ല مِنَ الْمُشْرِكِينَ മുശ്‌രിക്കുകളിൽപെട്ട(വൻ)

---

കണ്ടു കിട്ടുന്ന വിടവുകളെല്ലാം ഉപയോഗപ്പെടുത്തി നബിﷺയേയും ഇസ്‌ലാമിനെയും ആക്ഷേപിക്കുക പതിവാക്കിയവരാണല്ലോ യഹൂദികൾ. ഇസ്റാഈല്യർ നിഷിദ്ധമായി ഗണിച്ചുവന്നിരുന്ന ചില ഭക്ഷ്യവസ്തുക്കൾ ഇസ്‌ലാമിൽ അനുവദിക്കപ്പെട്ടത് അക്കൂട്ടത്തിൽ അവർ അതിനൊരു പഴുതാക്കി ഉപയോഗിച്ചു. ഇബ്റാഹീം നബി (അ)യുടെ പിൻഗാമിയും, അദ്ദേഹത്തിന്റെ മാർഗം സ്വീകരിക്കുന്ന ആളുമാണ് മുഹമ്മദ് എന്നല്ലേ അവൻ പറയുന്നത്. ഇബ്റാഹീം (അ) മുതൽക്കുള്ള പ്രവാചകൻമാർ നിഷിദ്ധമായി അംഗീകരിച്ചിരുന്ന ആ പദാർത്ഥങ്ങൾ മുഹമ്മദിന് എങ്ങനെ അനുവദനീയമാകും? ഇതായിരുന്നു അവരുടെ ആക്ഷേപം. അതിനുള്ള മറുപടിയാണിത്.

ഇസ്റാഈലി ഗോത്രങ്ങളുടെ പിതാവും, ഇബ്റാഹീം നബി (അ)യുടെ പൗത്രനുമായ യഅ്ക്വൂബ് നബി (അ)യാണ് ഇസ്റാഈൽ. അദ്ദേഹത്തിന്റെ കാലംവരെ ഇസ്റാഈല്യർക്ക് എല്ലാ ഭക്ഷ്യപദാർത്ഥങ്ങളും പൊതുവെ അനുവദനീയമായിരുന്നു. പിന്നീട് ചില കാരണങ്ങളാൽ അദ്ദേഹം ചില വസ്തുക്കളെ താൻ ഉപയോഗിക്കുകയില്ലെന്ന് വെച്ച് സ്വയം നിഷിദ്ധമാക്കുകയുണ്ടായി. ഇത് മൂസാ നബി (അ)യുടെയും തൗറാത്തിന്റെയും മുമ്പാണെന്ന് പറയേണ്ടതില്ലല്ലോ. യഅ്ക്വൂബ് (അ) നിഷിദ്ധമാക്കിയവ എന്ന അടിസ്ഥാനത്തിൽ, അദ്ദേഹത്തിന്റെ സന്തതികളും ആ വസ്തുക്കളെ നിഷിദ്ധമായി ഗണിച്ചുപോന്നു. അങ്ങനെ, തൗറാത്ത് അവതരിച്ചപ്പോൾ, ഒന്നുകിൽ- നിസാഉ്, 160ലും, അൻആം, 146ലും കാണാവുന്നതുപോലെ- അവരുടെ അക്രമം നിമിത്തം അവർക്ക് ചില വസ്തുക്കൾ നിരോധിക്കപ്പെട്ട കൂട്ടത്തിൽ അവയും അവർക്ക് നിരോധിക്കപ്പെട്ടു. അല്ലെങ്കിൽ, തൗറാത്തിൽ അവയെപ്പറ്റി വ്യക്തമായ നിരോധം ഒന്നുമില്ലെങ്കിലും പാരമ്പര്യമായി അവർ സ്വീകരിച്ചു വന്ന ആ നിരോധം തങ്ങളുടെ ഒരു സ്ഥിരം മതനിയമമായി ഇസ്റാഈല്യർ ആചരിച്ചുവന്നു (ഇങ്ങിനെ രണ്ടു അഭിപ്രായങ്ങളുണ്ട്). രണ്ടിൽ ഏതായാലും ആ വസ്തുക്കൾ മതദൃഷ്ട്യാ അവർക്ക് നിരോധിക്കപ്പെട്ടിരുന്നുവെന്ന്- തൗറാത്തിൽ അവ നിഷിദ്ധമാക്കപ്പെട്ടിട്ടുണ്ട് എന്ന്- തൗറാത്തിൽ നിന്ന് തെളിയിക്കുവാൻ യഹൂദികൾക്ക് സാദ്ധ്യമല്ല. അതുകൊണ്ടാണ് നിങ്ങൾ സത്യവാദികളാണെങ്കിൽ തൗറാത്ത് കൊണ്ടുവന്ന് വായിക്കുവീൻ എന്ന് അവരെ വെല്ലുവിളിക്കുന്നത്.

ഈ വെല്ലുവിളിയെ നേരിടുവാൻ അവർ തയ്യാറായിരുന്നുവെങ്കിൽ- ഒന്നാമത്തെ അഭിപ്രായപ്രകാരം- ആക്ഷേപത്തിനിടയായ ആ വസ്തുക്കൾ ഇബ്റാഹീം (അ)ന്റെ കാലത്ത് നിഷിദ്ധമായിരുന്നില്ലെന്നും, ഇസ്റാഈല്യരുടെ ധിക്കാരം കാരണം പിന്നീട് അവരുടെ മേൽ നിഷിദ്ധമാക്കപ്പെട്ടതാണെന്നും തൗറാത്തിൽനിന്ന് വ്യക്തമാകും. അപ്പോൾ, നബിﷺ ഇബ്റാഹീം (ന്റെ) മാർഗം കൈവെടിഞ്ഞുവെന്നുള്ള അവരുടെ വാദം കളവായി പുലരുകയും ചെയ്യും. അല്ലെങ്കിൽ- രണ്ടാമത്തെ അഭിപ്രായപ്രകാരം- ആ വസ്തുക്കൾ നിഷിദ്ധവസ്തുക്കളായി തൗറാത്തിൽ കാണുകയില്ല. അവ നിഷിദ്ധങ്ങളാണെന്നുള്ള അവരുടെ വാദം അവർ പരമ്പരാഗതമായി അംഗീകരിച്ചു പോന്ന ഒരു സ്വയംകൃത നിയമം

മാത്രമാണെന്നും, അതിൽ നബിﷺയെ ആക്ഷേപിക്കുവാൻ വകയൊന്നുമില്ലെന്നും വ്യക്തമാവുകയും ചെയ്യും. ഈ രണ്ടാമത്തെ അഭിപ്രായം ബലപ്പെടുന്ന പക്ഷം, ഇവിടെ ഒരു സംശയം വരാം. ബൈബ്ളിൽ (ലേവ്യപുസ്തകം, 11 ൽ 4-6; ആവർത്തനം, 14 ൽ 7) ഒട്ടകം, മുയൽ മുതലായ ചിലത് നിഷിദ്ധമാണെന്ന് കാണാമല്ലോ, അത് യഹൂദികൾക്ക് തൗറാത്തിൽ നിന്ന് വായിച്ചു കേൾപ്പിച്ചുകൂടേ? ഇതാണ് സംശയം. തൗറാത്തിന്റെ അസ്സൽ പതിപ്പിൽ ഇല്ലാത്തതും, പിന്നീട് പലതും അതിൽ എഴുതിച്ചേർക്കപ്പെട്ട കൂട്ടത്തിൽ പെട്ട തുമാണിത് എന്നത്രെ ഇതിന് മറുപടി. ഇതോ, ഇതുപോലെയുള്ള വല്ല പ്രസ്താവനയോ സാക്ഷാൽ തൗറാത്തിൽ ഉണ്ടായിരുന്നുവെങ്കിൽ, ഈ വെല്ലുവിളിക്ക് അവകാശമില്ല. വെല്ലു വിളിച്ചാൽ യഹൂദികൾക്ക് തങ്ങളുടെ വാദം തെളിയിക്കുവാൻ അത് നല്ല അവസരമാകു കയും ചെയ്തേക്കുമായിരുന്നു. പക്ഷേ അവരാരും അതിന് മുതിരാതിരുന്നത്, അക്കാ ലത്ത് അവരുടെ പക്കലുള്ള തൗറാത്തിൽ അതില്ലാത്തതുകൊണ്ടാണെന്നും, അത് പിന്നീട് എങ്ങനെയോ അതിൽ ഉൾപ്പെടുത്തപ്പെട്ടതാണെന്നും വ്യക്തമാകുന്നു.

യഅ്ക്വൂബ് നബി (അ) ഏതെല്ലാം വസ്തുക്കളെയാണ് നിഷിദ്ധമാക്കിയിരുന്നത്, അതിന് കാരണമെന്തായിരുന്നു എന്നൊന്നും പറയത്തക്ക തെളിവ് കാണുന്നില്ല. അദ്ദേ ഹത്തിനുണ്ടായ ഒരു രോഗത്തെ തുടർന്ന് അദ്ദേഹം ഒട്ടകത്തിന്റെ മാംസവും പാലും നിഷിദ്ധമാക്കിയെന്നും മറ്റുമൊക്കെ ചില രിവായത്തുകളിൽ കാണുന്നു. (അല്ലാഹുവിന റിയാം) ഏതായാലും തൗറാത്ത് വായിച്ച് തങ്ങളുടെ വാദം സ്ഥാപിക്കുവാൻ യഹൂദി കൾ ധൈര്യപ്പെട്ടില്ല. അവരുടെ ആരോപണം അടിസ്ഥാനരഹിതമാണെന്നും, വാദം അല്ലാ ഹുവിന്റെ പേരിൽ കെട്ടിയുണ്ടാക്കപ്പെട്ട ഒരു വ്യാജമാണെന്നും ഇതിൽനിന്ന് വ്യക്തമാ യി. ആരോപണം തെറ്റാണെന്ന് തെളിഞ്ഞിരിക്കെ, ഇബ്റാഹീം നബി (അ)യുടെ പാര മ്പര്യം അവകാശപ്പെടുന്ന അവർ ആ ശുദ്ധമനസ്കനായിരുന്ന പ്രവാചകവര്യൻ സ്വീക രിച്ചിരുന്ന യഥാർത്ഥ മാർഗം പിൻപറ്റുവാൻ ബാധ്യസ്ഥരാണല്ലോ. അതിന് അവരെ ആഹ്വാനം ചെയ്യുന്നതാണ് 95-ാം വചനത്തിൽ കാണുന്നത്. അതോടൊപ്പം, വേദക്കാ രിലോ അറബികളിലോ കടന്നുകൂടിയിട്ടുള്ള ശിർക്കുകളൊന്നും തീണ്ടാത്ത ഏക ദൈവ വിശ്വാസിയായിരുന്നു അദ്ദേഹമെന്ന് ഓർമിപ്പിക്കുകയും ചെയ്യുന്നു. ഇങ്ങനെയുള്ള ശാഖാ പരമായ അനുഷ്ഠാന കാര്യങ്ങളെക്കാൾ വില കൽപിക്കപ്പെടേണ്ടത് ശിർക്ക്- തൗഹീദു കൾക്കാണെന്ന ഒരു സൂചനയും അതിൽ കാണാം.

إِنَّ أَوَّلَ بَيْتٍ وُضِعَ لِلنَّاسِ لَلَّذِى بِبَكَّةَ مُبَارَكًا وَهُدًى لِّلْعَـٰلَمِينَ ﴿٩٦﴾

﴾96﴿ **നിശ്ചയമായും, മനുഷ്യർക്കു വേണ്ടി സ്ഥാപിക്കപ്പെട്ടതായ ഒന്നാ മത്തെ വീട്, ആശീർവദിക്കപ്പെട്ടതാ യും, ലോകർക്ക് മാർഗദർശനമായും കൊണ്ട് ബക്കഃ [മക്കഃ]യിലുള്ളത് തന്നെയാകുന്നു.**

فِيهِ ءَايَـٰتٌۢ بَيِّنَـٰتٌ مَّقَامُ إِبْرَٰهِيمَ ۖ وَمَن دَخَلَهُۥ كَانَ ءَامِنًا ۗ وَلِلَّهِ عَلَى

﴾97﴿ **അതിൽ സുവ്യക്തങ്ങളായ ദൃഷ്ടാന്തങ്ങളുണ്ട്- (വിശിഷ്യ) 'മക്വാമു ഇബ്റാഹീം' [ഇബ്റാഹീം നിന്ന സ്ഥലം.] അതിൽ ആർ പ്രവേ ശിച്ചുവോ അവൻ നിർഭയനായിരിക്കു**

ٱلنَّاسِ حِجُّ ٱلۡبَيۡتِ مَنِ ٱسۡتَطَاعَ إِلَيۡهِ سَبِيلاًۚ

**ന്നതാണ്. ആ വീട്ടിങ്കൽ 'ഹജ്ജ്' ചെയ്യൽ മനുഷ്യർക്ക് അതിലേക്ക് (ചെന്നെത്തുവാനുള്ള) മാർഗം സാധിച്ച് കിട്ടിയവർക്ക്- അല്ലാഹുവിനോട് (ബാധ്യത) ഉണ്ട്.**

وَمَن كَفَرَ فَإِنَّ ٱللَّهَ غَنِيٌّ عَنِ ٱلۡعَٰلَمِينَ ﴿٩٧﴾

**വല്ലവരും അവിശ്വസിക്കുന്ന പക്ഷം, നിശ്ചയമായും അല്ലാഹു. ലോകരെ സംബന്ധിച്ച് അനാശ്രയനാകുന്നു.**

---

﴾96﴿ إِنَّ أَوَّلَ നിശ്ചയമായും ഒന്നാമത്തേത് بَيۡتٍ വീട് وُضِعَ വെക്കപ്പെട്ട (സ്ഥാപിക്കപ്പെട്ട) لِلنَّاسِ മനുഷ്യർക്കുവേണ്ടി لَلَّذِي യാതൊന്നു തന്നെ بِبَكَّةَ ബക്ക (മക്ക)യിലുള്ള مُبَارَكًا ആശീർവദിക്കപ്പെട്ട നിലയിൽ, അനുഗ്രഹീതമായിക്കൊണ്ട് وَهُدًى മാർഗദർശനവും لِلۡعَالَمِينَ ലോകർക്ക് ﴾97﴿ فِيهِ അതിലുണ്ട് آيَاتٌ ദൃഷ്ടാന്തങ്ങൾ بَيِّنَاتٌ വ്യക്തങ്ങളായ مَقَامُ إِبۡرَاهِيمَ ഇബ്റാഹീമിന്റെ (നിന്ന) സ്ഥലം وَمَن دَخَلَهُ ആർ അതിൽ കടന്നുവോ كَانَ آمِنًا അവൻ നിർഭയനായി وَلِلَّهِ അല്ലാഹുവിനോടുണ്ട് عَلَى النَّاسِ മനുഷ്യരുടെ മേൽ (കടമ- ബാധ്യത) حِجُّ الۡبَيۡتِ (ആ) വീട്ടിനെ കരുതിച്ചെല്ലൽ (ഹജ്ജ്- തീർത്ഥാടനം- ചെയ്യൽ) مَنِ اسۡتَطَاعَ സാധ്യമായവർക്ക് إِلَيۡهِ അതിലേക്ക് (ചെല്ലുവാൻ) سَبِيلًا മാർഗം, മാർഗത്താൽ وَمَن كَفَرَ ആരെങ്കിലും അവിശ്വസിച്ചാൽ فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു غَنِيٌّ ധന്യനാണ്, അനാശ്രയനാണ് عَنِ الۡعَالَمِينَ ലോകരിൽ നിന്ന്, ലോകരെ സംബന്ധിച്ച്

---

വേദക്കാർ തങ്ങളുടെ തീർത്ഥാടന കേന്ദ്രവും പുണ്യസ്ഥലവുമായി അംഗീകരിച്ചു വന്നത് ബൈത്തുൽ മുക്വദ്ദസായിരുന്നു. അതുകൊണ്ട് നബിﷺയെപ്പറ്റി അവർ പുറപ്പെടുവിച്ചിരുന്ന ആക്ഷേപങ്ങളിൽ ഒന്ന് അവിടുന്ന് കഅ്ബഃയെ ക്വിബ്ലഃയും, തീർത്ഥാടനകേന്ദ്രവുമായി സ്വീകരിച്ചു വരുന്നതായിരുന്നു. താരതമ്യേന ഈ ആക്ഷേപം കുറച്ച് പ്രാധാന്യം അർഹിക്കുന്നതാകകൊണ്ട് ഇതിന് ഒന്നിലധികം സ്ഥലത്ത് ക്വുർആനിൽ മറുപടി പറഞ്ഞു കാണാം. അവയിൽ ഒന്നത്രെ ഈ സ്ഥലവും. സൂറത്തുൽബക്വറഃയിൽ ചിലതെല്ലാം മുമ്പ് കഴിഞ്ഞുപോയിട്ടുമുണ്ട്. ഇബ്റാഹീം നബി (അ)യുടെ കൈക്ക് സ്ഥാപിക്കപ്പെട്ടത് എന്നു മാത്രമല്ല, അല്ലാഹുവിനെ ആരാധിക്കുവാൻ വേണ്ടി ജനങ്ങൾക്കായി സ്ഥാപിക്കപ്പെട്ട ഒന്നാമത്തെ ആരാധനാ മന്ദിരവും, പല ദൃഷ്ടാന്തങ്ങളും മേൻമകളും അടങ്ങിയതുമാണത്. അതുകൊണ്ട് മറ്റെല്ലാ ആരാധാ മന്ദിരങ്ങളേക്കാൾ ശ്രേഷ്ഠമായതാണ് അത്. അവിടെ വന്ന് ഹജ്ജ് സംബന്ധമായ ആരാധനാ കർമങ്ങൾ ചെയ്യുവാൻ സാധിക്കുന്ന എല്ലാവരും അത് നിർവ്വഹിക്കൽ അല്ലാഹുവിനോടുള്ള മനുഷ്യരുടെ കടമയാകുന്നു. അവിടെ പ്രവേശിച്ചവർക്കെല്ലാം അതൊരു അഭയസ്ഥാനവുമാണ്. എന്നിരിക്കെ, വേദക്കാർ വിശേഷിച്ചും അതിനെ തങ്ങളുടെ ആരാധനാകേന്ദ്രമായി അംഗീകരിക്കേണ്ടതുണ്ട്. എന്നൊക്കെയാണ് ചുരുക്കത്തിൽ ഇവിടെ പറഞ്ഞ മറു

പടിയുടെ താൽപര്യം. ഈ യാഥാർത്ഥ്യം അംഗീകരിക്കുവാൻ തയ്യാറില്ലാത്തവർ അവിശ്വാസികളാണെന്നും. ആർ തന്നെ അവിശ്വസിച്ചാലും അല്ലാഹുവിന് അതുകൊണ്ട് യാതൊരു ദോഷവും ഭവിക്കുവാനില്ലെന്നും ഓർമിപ്പിക്കുകയും ചെയ്തിരിക്കുന്നു.

ജനങ്ങൾക്ക് ഒന്നാമതായി സ്ഥാപിക്കപ്പെട്ട ആരാധനാമന്ദിരം ബക്കാ എന്ന (*) മക്കയിൽ സ്ഥിതിചെയ്യുന്ന കഅ്ബഃയാണെന്ന് പറഞ്ഞതിൽ നിന്ന് അതിന് മുമ്പ് അങ്ങനെ ആരാധനാകേന്ദ്രമുണ്ടായിട്ടില്ലെന്ന് വ്യക്തമാണ്. ഇബ്റാഹീം നബി (അ)ക്ക് മുമ്പുതന്നെ കഅ്ബഃ സ്ഥാപിക്കപ്പെട്ടിട്ടുണ്ടെന്നും, കാലക്രമത്തിൽ അത് നശിച്ചുപോയ ശേഷം അതിന്റെ അടിത്തറയിൽ നിന്ന് വീണ്ടും അതിനെ കെട്ടിപ്പൊക്കി പുനർ നിർമാണം ചെയ്യുകയാണദ്ദേഹം ചെയ്തതെന്നുമാണ് പല മഹാൻമാരുടെയും അഭിപ്രായം. ഇതിന് പിൻബലമായി പല രിവായത്തുകളും ഉദ്ധരിക്കപ്പെട്ടിട്ടുണ്ടെങ്കിലും അവയുടെ മാർഗങ്ങൾ ബലവത്തല്ല. അതേ സമയം, ഈ അഭിപ്രായം ശരിയല്ലെന്ന് തീരുമാനിക്കത്തക്കവിധം ഖുർആനിൽ നിന്നും ഹദീഥിൽ നിന്നും വ്യക്തമായ തെളിവുകളും ഇല്ല. അതുകൊണ്ട് വാസ്തവം അല്ലാഹുവിങ്കലേക്ക് വിടുവാനേ നിവൃത്തിയുള്ളൂ. രണ്ടായാലും ഭൂമിയിൽ അല്ലാഹുവിനെ ആരാധിക്കുവാൻ സ്ഥാപിക്കപ്പെട്ട ഒന്നാമത്തെ മന്ദിരം കഅ്ബഃയാണെന്നുള്ളതിൽ സംശയമില്ല. ബൈത്തുൽ മുക്വദ്ദസാകട്ടെ, സുലൈമാൻ നബി (അ)യുടെ കാലത്ത് സ്ഥാപിക്കപ്പെട്ടതാകുന്നു. (**) മൂസാ നബി (അ)ക്ക് ശേഷം നാനൂറോ അഞ്ഞൂറോ കൊല്ലം കഴിഞ്ഞിട്ടായിരുന്നു അത്. ഇബ്റാഹീം നബി (അ)യുടെ ശേഷം പല നൂറ്റാണ്ടുകൾ കഴിഞ്ഞാണ് മൂസാ (അ)ന്റെ കാലം. അപ്പോൾ, ഇബ്റാഹീം നബി (അ)യാൽ സ്ഥാപിതമായ കഅ്ബഃയെ തങ്ങളുടെ ആരാധനാകേന്ദ്രമായി അംഗീകരിക്കുന്നതിൽ അവർക്ക് വൈമനസ്യമുണ്ടാവാൻ ന്യായമില്ല. നബിﷺ അതിനെ ക്വിബ്ലയായി സ്വീകരിച്ചതിനെ ആക്ഷേപിക്കുവാനും ന്യായമൊന്നുമില്ല.

ഒന്നാമതായി സ്ഥാപിക്കപ്പെട്ട ആരാധനാമന്ദിരം എന്നത് മാത്രമല്ല കഅ്ബഃയുടെ പ്രാധാന്യം. അത് അല്ലാഹുവിനാൽ ആശീർവദിക്കപ്പെട്ടതും– അനുഗ്രഹീതമായതും– ലോകർക്ക് മാർഗദർശനകേന്ദ്രവുമാകുന്നു. ( مُبَارَكًا وَهُدًى لِلْعَالَمِينَ ) അവിടെ ആരാധനാകർമങ്ങൾ നടത്തുന്നവർക്ക് അല്ലാഹുവിങ്കൽ നിന്ന് മഹത്തായ അനുഗ്രഹങ്ങളും, വമ്പിച്ച പുണ്യഫലങ്ങളും ലഭിക്കുന്നു. മറ്റു പള്ളികളിൽ വെച്ച് ചെയ്യുന്നതിനെക്കാൾ അനവധി ഇരട്ടി പ്രതിഫലം അവിടെ വെച്ച് ചെയ്യുന്ന കർമങ്ങൾക്ക് ലഭിക്കുമെന്ന് നബി വചനങ്ങളിൽ വന്നിട്ടുള്ളത് സ്മരണീയമാണ്. മുസ്ലിം സമുദായത്തിലുണ്ടായ എല്ലാ നന്മകൾക്കുമുള്ള മാർഗദർശനം ആരംഭിച്ചത് അവിടെ നിന്നാണല്ലോ. ആ മാർഗദർശനം ഒരു പ്രകാരത്തിലല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ തുടർന്നുകൊണ്ടുമിരിക്കുന്നു. അതിന്റെ പ്രാധാന്യത്തെയും, പവിത്രതയെയും തെളിയിക്കുന്ന ധാരാളം ദൃഷ്ടാന്തങ്ങളും നിലവിലുണ്ട്. ( فِيهِ آيَاتٌ بَيِّنَاتٌ ) ഇബ്റാഹീം (അ) കഅ്ബഃ നിർമാണം കഴിഞ്ഞിട്ട് പല

---

***(*) മക്ക എന്നതിനു പകരം 'ബക്ക' എന്നും മുൻകാലത്ത് പറയപ്പെട്ടിരുന്നു.***

***(**) ബൈബ്ളിൽ ഇതിനെപ്പറ്റി പറയുന്നതിങ്ങനെയാണ്: 'യിസ്റായേൽ മക്കൾ മിസ്റയീം ദേശത്ത് നിന്ന് പുറപ്പെട്ടതിന്റെ നാനൂറ്റി എൺപതാം സംവൽസരത്തിൽ യിസ്റായേലിൽ ശാലോമോന്റെ വാഴ്ചയുടെ നാലാം ആണ്ടിൽ അവൻ, യഹോവയുടെ ആലയം (ബൈത്തുൽ മുക്വദ്ദസ്) പണിയുവാൻ തുടങ്ങി.' (1 രാജാക്കൾ: 6ൽ 21) ദാവൂദ് നബി (അ)യുടെ കാലത്ത് തന്നെ ആരംഭിച്ചുവെന്നും, പിന്നീട് മകൻ സുലൈമാൻ നബി (അ)യാണത് പൂർത്തിയാക്കിയതെന്നും ഒരു അഭിപ്രായം ഉണ്ട്.***

ആയിരം കൊല്ലങ്ങൾ കഴിഞ്ഞു. സമുദായമദ്ധ്യെ അനേകം മാറ്റങ്ങൾ കഴിഞ്ഞുപോയി. എന്നിട്ടും അന്നുതൊട്ട് ഇന്നോളം ഇടതടവ് ബാധിക്കാത്ത ആ മന്ദിരം ജനങ്ങളാൽ ആദരിക്കപ്പെട്ടും ശുശ്രൂഷിക്കപ്പെട്ടും കൊണ്ടേ ഇരിക്കുന്നതും, അതിനെ നശിപ്പിക്കുവാനൊരുങ്ങി വന്ന ആനപ്പട്ടാളത്തിൽ നിന്ന് ഒരു അസാധാരണ മാർഗത്തിലൂടെ അല്ലാഹു അതിനെ രക്ഷപ്പെടുത്തിയതും പോലെയുള്ള പലതും ഇതിന് ഉദാഹരണമത്രെ. ചരിത്രദൃഷ്ട്യാ നോക്കുമ്പോൾ സഫാ, മർവാ,മിനാ, സംസം മുതലായവയും ഉദാഹരണങ്ങളായി എടുക്കാവുന്നതാണ്.

ദൃഷ്ടാന്തങ്ങളുടെ കൂട്ടത്തിൽ പ്രത്യേകം എടുത്തുപറയാവുന്നതും, വിശകലനം ചെയ്യുമ്പോൾ ഒന്നിലധികം ദൃഷ്ടാന്തങ്ങൾ ഉൾക്കൊള്ളുന്നതുമായ ഒരു പ്രത്യക്ഷ ദൃഷ്ടാന്തമത്രെ 'ഇബ്റാഹീം മകാം' ( مَقَامُ إِبْرَاهِيمَ ) ഇതിനെപ്പറ്റി സൂറത്തുൽ ബക്വറഃ : 125-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നാം വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. അന്നുതൊട്ട് ഇന്നോളം ആ കല്ല് ഒരു പ്രത്യക്ഷ ദൃഷ്ടാന്തമായിത്തന്നെ അവശേഷിക്കുന്നു. അതുപോലെത്തന്നെ, പണ്ട് കാലം മുതൽക്കേ എല്ലാവരും അംഗീകരിച്ചു വന്ന ഒരു തത്വമാണ് അവിടെ ആർ തന്നെ പ്രവേശിച്ചാലും അവൻ നിർഭയനാണ് ( وَمَن دَخَلَهُ كَانَ آمِنًا ) എന്നുള്ളതും, എത്ര വമ്പിച്ച അക്രമിയോ, കുറ്റവാളിയോ ആയാലും അവിടെ പ്രവേശിച്ചു കഴിഞ്ഞവന് അതൊരു പരിപൂർണ അഭയസ്ഥാനം തന്നെ. അവൻ ഉപദ്രവിക്കപ്പെടുകയോ അക്രമിക്കപ്പെടുകയോ ചെയ്കയില്ല. സ്വന്തം മാതാപിതാക്കളെ വെട്ടിക്കൊന്ന ഘാതകനെ അവിടെ വെച്ച് കണ്ടാൽ, അവൻ പുറത്തുകടക്കുന്നത് നോക്കിനിൽക്കുവാനേ ഭരണാധികാരികൾക്കുപോലും നിർവ്വാഹമുള്ളൂ. അവിടെവെച്ച് പ്രതികാര നടപടി എടുത്തുകൂടാ. കൂടാതെ, ദൂരദേശങ്ങളിൽ നിന്ന് കൊല്ലം തോറും ഹജ്ജ് കർമത്തിനായി വരുന്നവർ നിർഭയരായി വന്നുപോകത്തക്കവണ്ണം ഹജ്ജുമാസത്തിലും അതിന്റെ മുമ്പും പിമ്പുമായി ദുൽക്വഅദ്, മുഹർറം എന്നീ മാസങ്ങളിലും മുമ്പ് മുതലേ യുദ്ധം നിരോധിക്കപ്പെട്ടിട്ടുമുണ്ട്. ഇടക്കുവെച്ച് ഉംറഃ കർമം ചെയ്യാൻ ചെല്ലുന്നവരുടെ സൗകര്യാർത്ഥം റജബു മാസവും യുദ്ധം നിരോധിക്കപ്പെട്ടിരിക്കുന്നു. ഇതെല്ലാം ജാഹിലിയ്യാ കാലത്തും, ഇസ്‌ലാമിലും നിലവിലുള്ള കാര്യങ്ങളത്രെ. മക്കാഹറമിൽ വെച്ച് ആയുധം ധരിക്കുവാനോ, ജീവികളെ വേട്ടയാടുവാനോ പാടില്ല. വൃക്ഷങ്ങളും ചെടികളും നശിപ്പിക്കുന്നതുപോലും നബിﷺ വിരോധിച്ചിരിക്കുകയാണ്.

അല്ലാഹുവിനെ ആരാധിക്കുവാൻവേണ്ടി സ്ഥാപിക്കപ്പെട്ട ഒന്നാമത്തെ ഭവനമെന്ന നിലക്കും, അനുഗ്രഹീതവും മാർഗദർശകവും അഭയസ്ഥാനവുമായ കേന്ദ്രമെന്ന നിലക്കും വേദക്കാരടക്കം എല്ലാവരും അതിനെ തങ്ങളുടെ ആരാധനാ കേന്ദ്രവും തീർത്ഥാടന കേന്ദ്രവുമായി അംഗീകരിക്കുവാൻ ബാധ്യസ്ഥരാകുന്നു. അതെ, ആ മന്ദിരത്തിൽ ചെന്ന് ഹജ്ജ് കർമം നിർവ്വഹിക്കൽ അല്ലാഹുവിനോട് ജനങ്ങൾ നിർവ്വഹിക്കേണ്ടുന്ന ഒരു ബാദ്ധ്യതയാണ്. ( وَلِلَّهِ عَلَى النَّاسِ حِجُّ الْبَيْتِ ) പക്ഷേ, ഭൂലോകത്തിന്റെ നാനാഭാഗങ്ങളിൽ സ്ഥിതിചെയ്യുന്ന എല്ലാവർക്കും അതിന് സാദ്ധ്യമായെന്നു വരുകയില്ല. ശാരീരികമായും സാമ്പത്തികമായും ഗതാഗത സംബന്ധമായും മറ്റുമുള്ള സൗകര്യങ്ങൾ ഉണ്ടായിരിക്കേണ്ടതുണ്ടല്ലോ. അതുകൊണ്ട് അവിടേക്ക് പോയി വരുവാനാവശ്യമായ മാർഗങ്ങൾക്കുള്ള സാദ്ധ്യത ആർക്കുണ്ടോ അവർക്ക് മാത്രമേ അത് നിർബന്ധമുള്ളൂ. ( مَنِ اسْتَطَاعَ إِلَيْهِ سَبِيلًا ) കഴിവുള്ളവർക്കുപോലും കൊല്ലം തോറും ഹജ്ജ് നിർവ്വഹിക്കുന്നത് പ്രയാസകരമാകകൊണ്ട് ആയുഷ്കാലത്തിൽ ഒരു പ്രാവശ്യം മാത്രമേ അത്

നിർബന്ധമായി ചെയ്യേണ്ടതുള്ളൂവെന്ന് നബി തിരുമേനിﷺയും പ്രസ്താവിച്ചിരിക്കുന്നു.

മേൽ പ്രസ്താവിച്ചതിൽ നിന്ന് കഅ്ബാ മന്ദിരത്തിനുള്ള പ്രാധാന്യവും, അതിനെ ജനങ്ങൾ തങ്ങളുടെ ആരാധനാ കേന്ദ്രവും, തീർത്ഥാടന സ്ഥാനവുമായി സ്വീകരിക്കേണ്ടതിന്റെ ആവശ്യകതയും വ്യക്തമായല്ലോ. അപ്പോൾ ഇതംഗീകരിക്കുവാൻ ആരെങ്കിലും തയ്യാറില്ലാതിരിക്കുന്നത് തികച്ചും അവിശ്വാസവും സത്യനിഷേധവുമാണെന്ന് പറയേണ്ടതില്ല. ആർ അവിശ്വസിച്ചാലും അതിന്റെ ദോഷഫലം അവർ തന്നെ അനുഭവിക്കുമെന്നല്ലാതെ, അല്ലാഹുവിന് അതുകൊണ്ട് ഒരു ദോഷവും ബാധിക്കുവാനില്ല. ലോകരിൽ ആരുടേയും ആശ്രയം വേണ്ടാത്ത ധന്യനത്രെ അവൻ. ( وَمَنْ كَفَرَ فَإِنَّ اللَّهَ غَنِيٌّ عَنِ الْعَالَمِينَ ) ലോകരെല്ലാം അവിശ്വാസികളായിരുന്നാലും, ഒരു വ്യക്തിപോലും കഅ്ബഃയുടെ അടുക്കൽ ചെന്ന് ഹജ്ജ് കർമം നിർവ്വഹിക്കാതായാലും അല്ലാഹുവിന് അതുകൊണ്ട് യാതൊരു കോട്ടവുംകുറവും ബാധിക്കുവാനില്ല എന്ന് സാരം.

നബിﷺ ഒരു പ്രസംഗത്തിൽ ഇപ്രകാരം പറയുകയുണ്ടായി: 'മനുഷ്യരേ, നിങ്ങളുടെ മേൽ അല്ലാഹു ഹജ്ജ് കർമം 'ഫർദ്വാ'ക്കി (നിർബന്ധ നിയമമാക്കി)യിരിക്കുന്നു. അതിനാൽ നിങ്ങൾ ഹജ്ജ് ചെയ്യണം.' അപ്പോൾ, ഒരാൾ ചോദിച്ചു: 'അല്ലാഹുവിന്റെ റസൂലേ, എല്ലാ കൊല്ലത്തിലും വേണമോ?' തിരുമേനി മൗനം അവലംബിച്ചു. അങ്ങനെ, അയാൾ മൂന്നുവട്ടം ആവർത്തിച്ചു ചോദിച്ചു. അപ്പോൾ തിരുമേനി പറഞ്ഞു: 'ഞാൻ 'അതേ' എന്ന് പറഞ്ഞിരുന്നുവെങ്കിൽ അത് (കൊല്ലം തോറും) നിർബന്ധമാകുമായിരുന്നു. നിങ്ങൾക്കത് സാധ്യമാകാതെ വരുകയും ചെയ്യും.' പിന്നീട് തിരുമേനി പറഞ്ഞു: 'ഞാൻ നിങ്ങളെ (കൂടുതൽ വിശദീകരണം നൽകാതെ) വിട്ടേക്കുമ്പോൾ നിങ്ങൾ (കൂടുതൽ ചോദ്യം ചെയ്യാതെ) എന്നെ വിട്ടേക്കുവിൻ. നിങ്ങളുടെ മുമ്പുള്ളവർ നാശത്തിൽ പതിച്ചത് അവരുടെ ചോദ്യത്തിന്റെ ആധിക്യവും, അവരുടെ നബിമാരോട് അവർക്കുള്ള അഭിപ്രായ ഭിന്നിപ്പും നിമിത്തമായിരുന്നു. ആകയാൽ, ഞാൻ നിങ്ങളോട് വല്ലതും കൽപിച്ചാൽ, നിങ്ങൾ അതിൽ നിന്ന് നിങ്ങൾക്ക് കഴിയുന്നത്ര നിർവ്വഹിക്കുവിൻ. നിങ്ങളോട് ഞാൻ വല്ലതിനെക്കുറിച്ചും, വിരോധിച്ചാൽ നിങ്ങൾ അത് (അപ്പടി) വർജ്ജിക്കുകയും ചെയ്യുവിൻ.' (ബു; മു) ഹജ്ജിന്റെ നിർബന്ധം ഒരു പ്രാവശ്യമാണുള്ളതെന്നും, കഴിയുന്നത്ര അത് വർദ്ധിപ്പിക്കുന്നത് വളരെ നല്ലതാണെന്നും ഈ തിരുവചനത്തിൽ നിന്ന് സ്പഷ്ടമാണ്. അബൂഹുറയ്റഃ (റ)യിൽ നിന്ന് നിവേദനം ചെയ്യപ്പെട്ട ഈ ഹദീഥിലെ ചോദ്യകർത്താവ് അക്വ്റഉബ് നുഹാബിസ (أقرع بن حابس رض) ആയിരുന്നുവെന്ന് ഇബ്നു അബ്ബാസ് (റ) ഇതുസംബന്ധിച്ച് നിവേദനം ചെയ്ത വേറൊരു ഹദീഥിൽ വന്നിരിക്കുന്നു. ആ ഹദീഥിൽ 'വല്ലവരും കൂടുതൽ (ഹജ്ജ്) ചെയ്താൽ അത് ഐച്ഛിക കർമമാണ്' എന്നുകൂടി നബിﷺ പ്രസ്താവിച്ചതായും ഉണ്ട്. (അ; ന: ദാരിമി) വേറൊരു നബിവചനം അബൂഹുറയ്റഃ (റ) ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു: 'ഒരാൾ ഹജ്ജ് ചെയ്യുകയും, (അതിൽ) സ്ത്രീ സല്ലാപമോ തോന്നിയവാസമോ ചെയ്യാതിരിക്കുകയും ചെയ്യുന്ന പക്ഷം, അവന്റെ ഉമ്മ അവനെ പ്രസവിച്ച ദിവസത്തിലെന്നപോലെ (പാപരഹിതനായി) അയാൾ മടങ്ങുന്നതാണ്.' (ബു; മു) അദ്ദേഹം തന്നെ ഉദ്ധരിച്ച വേറൊരു നബി വചനത്തിന്റെ സാരം: ഒരു ഉംറഃ (കർമം) അടുത്ത ഉംറഃ വരെയുള്ള പാപങ്ങൾക്ക് പ്രായശ്ചിത്തമായിരിക്കും. പുണ്യപ്പെട്ട (കോട്ടവും പോരായ്മയും ബാധിക്കാത്ത) ഹജ്ജാകട്ടെ, അതിന് സ്വർഗമല്ലാതെ പ്രതിഫലവുമില്ല.' (ബു; മു)

വേദക്കാർ കഅ്ബഃയുടെ മഹത്വവും പ്രാധാന്യവും അംഗീകരിക്കുവാൻ തയ്യാറാകാ

തിരിക്കുകയും, നബിﷺ അത് അംഗീകരിച്ചതിന്റെ പേരിൽ ആക്ഷേപം ഉന്നയിക്കുകയും ചെയ്തതിനെ സൂചിപ്പിച്ചുകൊണ്ടാണല്ലോ ഈ വചനങ്ങളിൽ കഅ്ബഃയുടെയും ഹജ്ജി ന്റെയും സ്ഥാനം വിവരിച്ചത്. അവരുടെ അവിശ്വാസമാണതിന് കാരണമെന്ന് ധ്വനിപ്പി ക്കുകയും ചെയ്തു. അടുത്തവചനത്തിൽ അവരെപ്പറ്റി അല്ലാഹു നബിﷺയോട് പറ യുന്നു:-

قُلْ يَٰٓأَهْلَ ٱلْكِتَٰبِ لِمَ تَكْفُرُونَ بِـَٔايَٰتِ ٱللَّهِ وَٱللَّهُ شَهِيدٌ عَلَىٰ مَا تَعْمَلُونَ ﴿٩٨﴾

**﴾98﴿ (നബിയേ) പറയുക: 'വേദ ക്കാരേ, എന്തിനാണ് നിങ്ങൾ അല്ലാ ഹുവിന്റെ 'ആയത്ത്' [ലക്ഷ്യം] കളിൽ അവിശ്വസിക്കുന്നത്? നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി അല്ലാഹു (ദൃക്ക്)സാക്ഷിയാണല്ലോ!**

قُلْ يَٰٓأَهْلَ ٱلْكِتَٰبِ لِمَ تَصُدُّونَ عَن سَبِيلِ ٱللَّهِ مَنْ ءَامَنَ تَبْغُونَهَا عِوَجًا وَأَنتُمْ شُهَدَآءُ ۗ وَمَا ٱللَّهُ بِغَٰفِلٍ عَمَّا تَعْمَلُونَ ﴿٩٩﴾

**﴾99﴿ പറയുക: 'വേദക്കാരേ, എന്തിനാണ് നിങ്ങൾ അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന്- അതിന് വക്ര തയെ ആഗ്രഹിച്ചു കൊണ്ട്- വിശ്വസി ച്ചവരെ തട്ടിക്കളയുന്നത്?- നിങ്ങൾ (അതിന്) സാക്ഷികളാണെന്നി രിക്കെ! നിങ്ങൾ പ്രവർത്തിച്ചുകൊ ണ്ടിരിക്കുന്നതിനെപ്പറ്റി അല്ലാഹു അശ്രദ്ധനൊന്നുമല്ല**

---

﴾98﴿ قُلْ നീ പറയുക يَاأَهْلَ الْكِتَابِ വേദക്കാരേ لِمَ تَكْفُرُونَ നിങ്ങളെന്തിന് അവിശ്വസിക്കുന്നു بِآيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തുകളിൽ وَاللَّهُ അല്ലാഹുവാകട്ടെ شَهِيدٌ സാക്ഷിയാണ് عَلَىٰ مَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിന് ﴾99﴿ قُلْ നീ പറയുക يَاأَهْلَ الْكِتَابِ വേദക്കാരേ لِمَ تَصُدُّونَ നിങ്ങൾ എന്തിനാണ് തടുക്കുന്നത്, തിരിച്ചുവിടുന്നത് عَنْ سَبِيلِ മാർഗത്തിൽ നിന്ന് اللَّهِ അല്ലാഹുവിന്റെ مَنْ آمَنَ വിശ്വസി ച്ചവരെ تَبْغُونَهَا അതിന് നിങ്ങൾ ആഗ്രഹിച്ചുകൊണ്ട് عِوَجًا വക്രത, വളവുണ്ടാക്കു ന്നതിനും وَأَنْتُمْ നിങ്ങളാകട്ടെ, നിങ്ങൾ شُهَدَاءُ സാക്ഷികളാണ്, وَمَا اللَّهُ അല്ലാഹു അല്ല താനും بِغَافِلٍ അശ്രദ്ധൻ عَمَّا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി

---

വേദഗ്രന്ഥം മുഖേനയും പ്രവാചകൻമാർ വഴിയും നബിﷺയുടെയും, ഖുർആന്റെയും സത്യാവസ്ഥ ശരിക്കും വ്യക്തമായിക്കഴിഞ്ഞിട്ടുണ്ട്. പിന്നെയും അല്ലാഹുവിന്റേതായ ആ മാർഗം വേദക്കാർ സ്വീകരിക്കുന്നില്ല. മാത്രമോ? സത്യവിശ്വാസം സ്വീകരിച്ചുകൊണ്ട് ആ മാർഗത്തിൽ പ്രവേശിച്ചവരെ അതിൽ നിന്ന് ഏതെങ്കിലും വിധേന തട്ടിത്തിരിക്കു വാൻ കഴിയുന്നത്ര ശ്രമം അവർ നടത്തുകയും ചെയ്യുന്നു. അതെല്ലാം അല്ലാഹു കണ്ടറി

ഞ്ഞുകൊണ്ടിരിക്കുന്നുണ്ടെന്നും, അതിന്റെ ഭവിഷ്യത്ത് അവർ അനുഭവിക്കേണ്ടിവരുമെന്നും അവരെ താക്കീത് ചെയ്യാൻ അല്ലാഹു നബിﷺയോട് കൽപിക്കുന്നു. അവരുടെ കെണിയിൽപെടുന്നത് സൂക്ഷിക്കുവാൻ അടുത്ത വചനത്തിൽ സത്യവിശ്വാസികളെയും ഉണർത്തുന്നു:-

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ إِن تُطِيعُوا۟ فَرِيقًا مِّنَ ٱلَّذِينَ أُوتُوا۟ ٱلْكِتَـٰبَ يَرُدُّوكُم بَعْدَ إِيمَـٰنِكُمْ كَـٰفِرِينَ ﴿١٠٠﴾

**﴾100﴿ ഹേ, വിശ്വസിച്ചവരേ, വേദഗ്രന്ഥം നൽകപ്പെട്ടവരിൽ ഒരു വിഭാഗത്തെ നിങ്ങൾ അനുസരിക്കുന്ന പക്ഷം നിങ്ങളുടെ സത്യവിശ്വാസ (സ്വീകരണ)ത്തിനുശേഷം, അവർ നിങ്ങളെ അവിശ്വാസികളാക്കി മടക്കിയേക്കും. [അത് സൂക്ഷിക്കണം]**

وَكَيْفَ تَكْفُرُونَ وَأَنتُمْ تُتْلَىٰ عَلَيْكُمْ ءَايَـٰتُ ٱللَّهِ وَفِيكُمْ رَسُولُهُۥ ۗ وَمَن يَعْتَصِم بِٱللَّهِ فَقَدْ هُدِىَ إِلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿١٠١﴾

**﴾101﴿ നിങ്ങൾ എങ്ങനെ അവിശ്വസിക്കും? നിങ്ങളാകട്ടെ, നിങ്ങൾക്ക് അല്ലാഹുവിന്റെ 'ആയത്ത്' [ലക്ഷ്യം]കൾ ഓതികേൾപ്പിക്കപ്പെട്ടു വരുന്നു; നിങ്ങളിൽ അവന്റെ റസൂലും ഉണ്ട് (എന്നിരിക്കെ)! ആർ അല്ലാഹുവിനെ മുറുകെ പിടിക്കുന്നുവോ അവൻ (നേരെ) ചൊവ്വായ പാതയിലേക്ക് നയിക്കപ്പെട്ടു കഴിഞ്ഞു.**

---

﴾100﴿ يَاأَيُّهَاالَّذِينَ آمَنُوا വിശ്വസിച്ചവരേ إِنْتُطِيعُوا നിങ്ങൾ അനുസരിക്കുന്ന പക്ഷം فَرِيقًا ഒരു വിഭാഗത്തെ, കക്ഷിയെ مِنَ الَّذِينَ യാതൊരുവരിൽ നിന്ന് أُوتُوا الْكِتَابَ (വേദ) ഗ്രന്ഥം നൽകപ്പെട്ട يَرُدُّوكُمْ അവർ നിങ്ങളെ മടക്കും بَعْدَإِيمَانِكُمْ നിങ്ങളുടെ വിശ്വാസത്തിനുശേഷം كَافِرِينَ അവിശ്വാസികൾ ﴾101﴿ وَكَيْفَ تَكْفُرُونَ നിങ്ങൾ എങ്ങനെ അവിശ്വസിക്കും وَأَنْتُمْ നിങ്ങളാവട്ടെ تُتْلَى عَلَيْكُمْ നിങ്ങൾക്ക് ഓതിത്തരപ്പെടുന്നു آيَاتُاللَّهِ അല്ലാഹുവിന്റെ ആയത്തുകൾ وَفِيكُمْ നിങ്ങളിലുണ്ടുതാനും رَسُولُهُ അവന്റെ റസൂൽ وَمَنْ വല്ലവരും, ആരെങ്കിലും يَعْتَصِمْ മുറുകെ പിടിക്കുന്നതായാൽ , രക്ഷ പ്രാപിച്ചാൽ بِاللَّهِ അല്ലാഹുവിനെ, അല്ലാഹുവിനെക്കൊണ്ട് فَقَدْهُدِيَ എന്നാലവൻ നയിക്കപ്പെട്ടു إِلَىصِرَاطٍ പാത (വഴി)യിലേക്ക് مُسْتَقِيمٍ ചൊവ്വായ

---

സൂ: അൽബകഃറഃ 109 ൽ പ്രസ്താവിച്ചതുപോലെ, വേദക്കാരിൽ പെട്ട പലരും അസൂയ നിമിത്തം, സത്യവിശ്വാസികളിൽ ആശയക്കുഴപ്പങ്ങൾ ഉണ്ടാക്കി അവരെ ഇസ്‌ലാമിൽനിന്ന് പിന്തിരിപ്പിക്കുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നുണ്ട്. അങ്ങനെയുള്ളവരെ സൂക്ഷിക്കണം, അവരുടെ വാക്കുകൾ സ്വീകരിക്കരുത്. അല്ലാത്തപക്ഷം നിങ്ങൾ അവിശ്വാസത്തിലേക്ക്

തന്നെ മടങ്ങുവാൻ കാരണമായിത്തീരും. എന്നൊക്കെ അല്ലാഹു സത്യവിശ്വാസികളെ ഉണർത്തുന്നു. നിങ്ങൾക്ക് അല്ലാഹുവിന്റെ വചനങ്ങൾ അവതരിച്ചുകൊണ്ടിരിക്കുന്നു ണ്ട്. അവന്റെ റസൂൽ നിങ്ങളുടെ ഇടയിൽ ജീവിച്ചിരിപ്പുണ്ട്. അതുകൊണ്ട് സംശയ നിവാരണത്തിനോ, തെളിവുകൾക്കോ, വിശദീകരണങ്ങൾക്കോ മറ്റാരെയും നിങ്ങൾക്ക് ആശ്രയിക്കേണ്ടതായിട്ടില്ല. നിങ്ങൾ അല്ലാഹുവിന്റെ കൽപനാ നിർദ്ദേശങ്ങൾ കൈവി ടാത്ത കാലത്തോളം നിങ്ങൾ നേരായമാർഗം പിഴച്ചുപോകുകയില്ല. എന്നിങ്ങനെ അവരെ ഓർമിപ്പിക്കുകയും ചെയ്യുന്നു.

ക്വുർആൻ അവതരിച്ച കാലത്തുള്ള സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം, അന്ന് അറേബ്യയിലുണ്ടായിരുന്ന വേദക്കാരെ സംബന്ധിച്ചും മാത്രമാണ് ഈ വചന ങ്ങളിൽ പ്രസ്താവിച്ചിട്ടുള്ളതെന്ന് കരുതിക്കൂടാ. വേദക്കാർ- ജൂതക്രിസ്ത്യാനികൾ- മുസ്‌ലിംകളെ വഴിപിഴപ്പിക്കുവാനുള്ള ശ്രമങ്ങൾ അന്നുതൊട്ട് ഇന്നോളം നടത്തിക്കൊണ്ടേ ഇരിക്കുന്നുണ്ട്. മുസ്‌ലിംകളെ അവരുടെ മതത്തിൽ നിന്ന് വ്യതിചലിപ്പിക്കുവാൻ ഉദ്ദേ ശിച്ചുകൊണ്ട് കാലത്തിനൊത്ത ആസൂത്രിത പരിപാടികൾ പലതും അവർ സ്വീകരിച്ചും വരുന്നു. മുസ്‌ലിംകളുടെ ഗുണകാംക്ഷികളും, സത്യാന്വേഷികളും, വിജ്ഞാനകുതുകി കളുമെന്ന ഭാവേന ഈ ആവശ്യാർത്ഥം അടുത്തകാലത്തായി അവർ അതിന് സ്വീകരി ച്ചുവരുന്ന അതിസമർത്ഥമായ ഒരു മാർഗമത്രെ ഓറിയന്റലിസം. പാശ്ചാത്യ രാഷ്ട്രങ്ങ ളുടെ തണലിലും, അവരുടെ സഹായസഹകരണത്തോടുകൂടിയും പൗരസ്ത്യഭാഷാ സംസ്ക്കാര പഠന ഗവേഷണങ്ങളുടെ പേരിലും നടമാടിക്കൊണ്ടിരിക്കുന്ന ഈ സംരം ഭത്തിന്റെ മുഖ്യോദ്ദേശ്യം ഇസ്‌ലാമിനെയും, ക്വുർആനെയും, നബി തിരുമേനിﷺയെയും കുറിച്ച് മുസ്‌ലിംകളിൽ ആശയക്കുഴപ്പം സൃഷ്ടിക്കലും, ഇസ്‌ലാമികാദ്ധ്യാപനങ്ങളിൽ നിന്ന് അവരെ അകറ്റലുമാകുന്നു. ക്വുർആനിലൂടെയും നബിചര്യയിലൂടെയും ഇസ്‌ലാ മിനെ മനസ്സിലാക്കുവാനോ, ഇസ്‌ലാമിക വിജ്ഞാനങ്ങളുമായി പരിചയപ്പെടുവാനോ അവസരം ലഭിക്കാതെ, ഓറിയന്റലിസ്റ്റുകളുടെ സാഹിത്യങ്ങളിൽ നിന്ന് ഇസ്‌ലാമിനെ ക്കുറിച്ച് വല്ലതും മനസ്സിലാക്കുവാൻ ഇടവന്ന അഭ്യസ്തവിദ്യരായ പലർക്കും അതുവഴി വളരെയധികം തെറ്റിദ്ധാരണകൾ ഇസ്‌ലാമിനെപ്പറ്റി ഉണ്ടായിത്തീർന്നിട്ടുണ്ട്. ഓറിയന്റ ലിസ്റ്റുകളുടെ സാഹിത്യകൃതികളിൽ ജൂതപണ്ഡിതൻമാർക്കാണ് കൂടുതൽ കയ്യുള്ള തെന്ന സംഗതിയും ശ്രദ്ധേയമാകുന്നു. വേദക്കാരുടെ കുതന്ത്രങ്ങളെപ്പറ്റി സൂക്ഷിക്കു വാനുള്ള അല്ലാഹുവിന്റെ കൽപനയിലും, അവരിൽ പലരും സത്യവിശ്വാസികളെ അവി ശ്വാസികളാക്കുവാൻ ഉദ്ദേശിക്കുന്നവരാണെന്ന താക്കീതിലും ഇവരും ഇവരുടെ കൃതി കളും ഉൾപ്പെടുമെന്നുള്ളതിൽ സംശയമില്ല.(*)

## വിഭാഗം - 11

കഴിഞ്ഞ വചനങ്ങളിൽ, വേദക്കാരെക്കുറിച്ചും, അവരെ അഭിമുഖീകരിച്ചും പലതും പ്രസ്താവിച്ചശേഷം, അടുത്ത ചില വചനങ്ങളിൽ സത്യവിശ്വാസികളെ അഭിമുഖീകരി ച്ചുകൊണ്ട് അല്ലാഹു പല ഉപദേശ നിർദ്ദേശങ്ങളും നൽകുന്നു:-

***(*) ഓറിയന്റലിസ്റ്റുകളെയും, അവരുടെ പഞ്ചസാരയിൽ പൊതിഞ്ഞ പല വിഷ ബീജങ്ങളെയും സംബന്ധിച്ച് മനസ്സിലാക്കുവാൻ السنة ومكانتها في التشريع الاسلامي للدكتور مصطفى السباعي — رح പോലെയുള്ള ഗ്രന്ഥങ്ങൾ ഉപകരി ക്കും. (ജ: അമാനി മൗലവി വിവർത്തനം ചെയ്തിട്ടുള്ള ഈ ബൃഹത് ഗ്രന്ഥം കേരള നദ്‌വത്തുൽ മുജാഹിദീൻ (കെ.എൻ.എം) പ്രസിദ്ധീകരിച്ചിട്ടുണ്ട്. (പ്രസാ:)***

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱتَّقُوا۟ ٱللَّهَ حَقَّ تُقَاتِهِۦ وَلَا تَمُوتُنَّ إِلَّا وَأَنتُم مُّسْلِمُونَ ﴿١٠٢﴾

﴿102﴾ ഹേ, വിശ്വസിച്ചവരേ, നിങ്ങള്‍ അല്ലാഹുവിനെ സൂക്ഷിക്കേണ്ടുന്ന മുറപ്രകാരം അവനെ സൂക്ഷിക്കുവിന്‍. നിങ്ങള്‍ മുസ്‌ലിംകള്‍ ആയിക്കൊണ്ടല്ലാതെ മരണമടയുകയും ചെയ്യരുത്.

وَٱعْتَصِمُوا۟ بِحَبْلِ ٱللَّهِ جَمِيعًا وَلَا تَفَرَّقُوا۟ ۚ وَٱذْكُرُوا۟ نِعْمَتَ ٱللَّهِ عَلَيْكُمْ إِذْ كُنتُمْ أَعْدَآءً فَأَلَّفَ بَيْنَ قُلُوبِكُمْ فَأَصْبَحْتُم بِنِعْمَتِهِۦٓ إِخْوَٰنًا

﴿103﴾ നിങ്ങള്‍ എല്ലാവരും (ഒരുമിച്ചുകൊണ്ട്) അല്ലാഹുവിന്റെ പാശത്തെ മുറുകെ പിടിക്കുകയും ചെയ്യുവിന്‍; നിങ്ങള്‍ ഭിന്നിക്കുകയും അരുത് നിങ്ങളുടെ മേല്‍ അല്ലാഹു ചെയ്ത അനുഗ്രഹം നിങ്ങള്‍ ഓര്‍ക്കുകയും ചെയ്യുവിന്‍; നിങ്ങള്‍ (പരസ്പരം) ശത്രുക്കളായിരുന്ന അവസരത്തില്‍, അവന്‍ നിങ്ങളുടെ ഹൃദയങ്ങള്‍ക്കിടയില്‍ ഇണക്കിത്തന്നു; അങ്ങനെ, നിങ്ങള്‍ അവന്റെ അനുഗ്രഹം കൊണ്ട് (പരസ്പരം) സഹോദരങ്ങളായിരിക്കുന്നു.

وَكُنتُمْ عَلَىٰ شَفَا حُفْرَةٍ مِّنَ ٱلنَّارِ فَأَنقَذَكُم مِّنْهَا ۗ كَذَٰلِكَ يُبَيِّنُ ٱللَّهُ لَكُمْ ءَايَٰتِهِۦ لَعَلَّكُمْ تَهْتَدُونَ ﴿١٠٣﴾

നിങ്ങള്‍ അഗ്നിയാകുന്ന (അഥവാ നരകമാകുന്ന) ഒരു (വമ്പിച്ച) കുണ്ടിന്റെ വക്കിലായിരുന്നു; എന്നിട്ട് നിങ്ങളെ അതില്‍ നിന്ന് അവന്‍ രക്ഷപ്പെടുത്തുകയും ചെയ്തു. അപ്രകാരം, അല്ലാഹു അവന്റെ 'ആയത്തു' [ലക്ഷ്യം]കള്‍ നിങ്ങള്‍ക്ക് വിവരിച്ചു തരുന്നു- നിങ്ങള്‍ സന്‍മാര്‍ഗം പ്രാപിച്ചേക്കാം.

---

﴿102﴾ يَاأَيُّهَاالَّذِينَ آمَنُوا വിശ്വസിച്ചവരേ اتَّقُوا اللَّهَ നിങ്ങള്‍ അല്ലാഹുവിനെ സൂക്ഷിക്കുവിന്‍ حَقَّ تُقَاتِهِ അവനെ സൂക്ഷിക്കേണ്ടുന്ന മുറക്ക് وَلَا تَمُوتُنَّ നിങ്ങള്‍ തീര്‍ച്ചയായും മരിക്കരുത് إِلَّا وَأَنْتُمْ നിങ്ങള്‍ ആയിക്കൊണ്ടല്ലാതെ مُسْلِمُونَ മുസ്‌ലിംകള്‍ (കീഴൊതുങ്ങിയവര്‍) ﴿103﴾ وَاعْتَصِمُوا നിങ്ങള്‍ മുറുകെ പിടിക്കുകയും ചെയ്യുവിന്‍ بِحَبْلِ اللَّهِ അല്ലാഹുവിന്റെ പാശത്തെ جَمِيعًا എല്ലാവരും, ഒരുമിച്ച് وَلَا تَفَرَّقُوا നിങ്ങള്‍ ഭിന്നിക്കുക (ഛിദ്രിക്കുക)യും അരുത് وَاذْكُرُوا നിങ്ങള്‍ ഓര്‍ക്കുകയും ചെയ്യുവിന്‍ نِعْمَتَ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹത്തെ عَلَيْكُمْ നിങ്ങളുടെ മേല്‍ (ചെയ്ത)

إِذْ كُنتُمْ നിങ്ങൾ ആയിരുന്നപ്പോൾ أَعْدَاءً ശത്രുക്കൾ فَأَلَّفَ എന്നിട്ടവൻ ഇണക്കി بَيْنَ قُلُوبِكُمْ നിങ്ങളുടെ ഹൃദയങ്ങൾക്കിടയിൽ فَأَصْبَحْتُمْ അങ്ങനെ നിങ്ങൾ ആയിരിക്കുന്നു بِنِعْمَتِهِ അവന്റെ അനുഗ്രഹം കൊണ്ട് إِخْوَانًا സഹോദരങ്ങൾ وَكُنتُمْ നിങ്ങളാകുകയും ചെയ്തിരിക്കുന്നു عَلَىٰ شَفَا വക്കത്ത് حُفْرَةٍ ഒരു കുണ്ടിന്റെ, കുഴിയുടെ مِّنَ النَّارِ നരകമാകുന്ന തീയിനാലുള്ള فَأَنقَذَكُم എന്നിട്ടവൻ നിങ്ങളെ രക്ഷപ്പെടുത്തി مِّنْهَا അതിൽ നിന്ന് كَذَٰلِكَ അപ്രകാരം يُبَيِّنُ اللَّهُ അല്ലാഹു വിവരിക്കുന്നു لَكُمْ നിങ്ങൾക്ക് آيَاتِهِ അവന്റെ ആയത്ത് (ലക്ഷ്യം)കളെ لَعَلَّكُمْ تَهْتَدُونَ നിങ്ങൾ സൻമാർഗം പ്രാപിച്ചേക്കാം, നേർമാർഗം പ്രാപിക്കുവാൻ വേണ്ടി

---

ഇസ്‌ലാമിന്റെ ശത്രുക്കളുടെ ഇംഗിതങ്ങൾക്കും ദുരുപദേശങ്ങൾക്കും വഴങ്ങി സത്യമാർഗത്തിൽ നിന്ന് പിഴച്ചുപോകുന്നത് സൂക്ഷിക്കണമെന്ന് കഴിഞ്ഞ വചനങ്ങളിൽ സത്യവിശ്വാസികളെ ഉണർത്തിയശേഷം, അങ്ങനെ പിഴച്ചുപോകാതിരിക്കുവാൻ വേണ്ടുന്ന ചില ഉപദേശങ്ങൾ അല്ലാഹു അവർക്ക് നൽകുന്നു.

(1) അല്ലാഹുവിനെ സൂക്ഷിക്കേണ്ടുന്ന മുറപ്രകാരം സൂക്ഷിക്കണം. അവന്റെ കൽപനകൾ അനുഷ്ഠിക്കുകയും, അവന്റെ നിരോധങ്ങൾ വർജ്ജിക്കുകയും ചെയ്യുന്നത് മുഖേനയത്രെ അവനെ സൂക്ഷിക്കൽ (തക്‌വാ) ഉണ്ടാകുന്നത്. അവനെ മുറപ്രകാരം സൂക്ഷിക്കുക എന്നതിന് ഒരു വിശദീകരണമെന്ന നിലക്ക് ഇബ്നുമസ്ഊദ് (റ) പ്രസ്താവിച്ചതായി ഇബ്നുഅബീഹാതിം (റ) മുതലായവർ ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു: 'അവനോട് അനുസരണക്കേട് കാണിക്കാതെ അവനു വഴിപ്പെടുക അവനെ വിസ്മരിക്കാതെ ഓർമിച്ചു കൊണ്ടിരിക്കുക അവനോട് നന്ദി കേട് കാണിക്കാതെ നന്ദി കാണിക്കുക ഇവയാണത്.' എന്നാൽ, അല്ലാഹുവിനോടുള്ള കടപ്പാടുകളും, മര്യാദകളുമെല്ലാം മുറപ്രകാരം കണക്കുതീർത്തു പൂർത്തീകരിക്കുക മനുഷ്യസാധ്യമല്ലെന്നും, അവ നിറവേറ്റുന്നതിൽ എല്ലാവർക്കും ഒരേ നിലവാരം പുലർത്തുവാൻ കഴിയുകയില്ലെന്നും പറയേണ്ടതില്ലല്ലോ. അതുകൊണ്ട് അവനെ മുറപ്രകാരം സൂക്ഷിക്കുക എന്ന് പറഞ്ഞതിന്റെ താൽപര്യം- സൂ: തഗാബുൻ, 16 ൽ പ്രസ്താവിച്ചതുപോലെ- ഓരോരുത്തനും അവനവന്റെ കഴിവനുസരിച്ച് സൂക്ഷിക്കുക എന്നാണെന്ന് മൊത്തത്തിൽ മനസ്സിലാക്കാം. പല ക്വുർആൻ വ്യാഖ്യാതാക്കളും പ്രസ്താവിച്ചതും അതാകുന്നു. فَاتَّقُوا اللَّهَ مَا اسْتَطَعْتُمْ (നിങ്ങൾക്ക് കഴിയുന്നത്ര അല്ലാഹുവിനെ സൂക്ഷിക്കുവിൻ) എന്നാണ് അല്ലാഹു അവിടെ ഉപയോഗിച്ച വാക്ക്. ഒരു വ്യക്തിയോടും ആ വ്യക്തിയുടെ കഴിവിനപ്പുറം അല്ലാഹു ശാസിക്കുകയില്ല ( لَا يُكَلِّفُ اللَّهُ نَفْسًا إِلَّا وُسْعَهَا ) എന്ന് അല്ലാഹു അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചിട്ടുള്ളതാണല്ലോ.

(2) മുസ്‌ലിംകളായിക്കൊണ്ടല്ലാതെ മരണപ്പെടരുത്. അഥവാ മരണപ്പെടുമ്പോൾ മുസ്‌ലിമല്ലാതിരിക്കത്തക്കവണ്ണം ഇസ്‌ലാമിൽ നിന്ന് ഒരിക്കലും അകന്നുപോകാതെ സദാ മുസ്‌ലിംകളായി വർത്തിക്കണം. ഒരാൾ ദീർഘകാലം മുസ്‌ലിമായി ജീവിച്ചശേഷം അവസാന നിമിഷത്തിൽ അവിശ്വാസിയായിക്കൊണ്ട് മരണപ്പെട്ടാൽ ആ ഇസ്‌ലാംകൊണ്ട് യാതൊരു പ്രയോജനവുമില്ലല്ലോ. മുസ്‌ലിമാകുകയെന്നതുകൊണ്ട് വിവക്ഷ ജാതി മുസ്‌ലിമാകുകയെന്നല്ലതന്നെ. അല്ലാഹുവിന്റെ വിധി വിലക്കുകൾ അനുസരിച്ചുകൊണ്ട് അവന് പൂർണമായും കീഴൊതുങ്ങുക എന്നത്രെ വിവക്ഷ.

(3) അല്ലാഹുവിന്റെ പാശത്തെ മുറുകെ പിടിക്കണം. അല്ലാഹുവിന്റെ പാശം അഥവാ കയർ ( حَبْلِ ٱللَّهِ ) കൊണ്ടുദ്ദേശ്യം പലരും പലവാക്കുകളിൽ വിവരിച്ചു കാണാം. അല്ലാഹുവിനെ അനുസരിച്ചുകൊള്ളാമെന്നുള്ള ഉടമ്പടി, ക്വുർആൻ, ഇസ്‌ലാം, അല്ലാഹുവിനെ അനുസരിക്കൽ, ഇസ്‌ലാമികമായ ഐക്യം എന്നും മറ്റുമാണത്. 'അല്ലാഹുവിന്റെ കിതാബ് (ക്വുർആൻ) ആകാശത്തുനിന്ന് ഭൂമിയിലേക്ക് നീട്ടിയിടപ്പെട്ട ഒരു കയറാണ്.' എന്ന് ഇബ്നു ജരീർ (റ) മുതലായവർ ഉദ്ധരിച്ച ഒരു ഹദീഥിൽ വന്നിരിക്കുന്നു. ആ നിലക്ക് ക്വുർആനാണ് ഉദ്ദേശമെന്ന അഭിപ്രായത്തിന് മുൻഗണന നൽകപ്പെടാം. എങ്കിലും, ശരിക്ക് പരിശോധിച്ചാൽ മറ്റുള്ള അഭിപ്രായങ്ങൾ ഇതിന് വിരുദ്ധമാകുന്നില്ലെന്ന് കാണാവുന്നതാണ്. ഇമാംറാസീ (റ) സൂചിപ്പിച്ചപോലെ, വിജയത്തിന്റെ യഥാർത്ഥ മാർഗത്തിലേക്ക് എത്തിച്ചേരുവാൻ ആവശ്യമായതെല്ലാം അല്ലാഹുവിന്റെ പാശം തന്നെ എന്ന് പറയാവുന്നതാണ്. ചിലർ അവയിൽ ചിലത് പറഞ്ഞുവെന്നുമാത്രം.

ആദ്യത്തെ രണ്ട് ഉപദേശങ്ങളിൽ പ്രസ്താവിക്കപ്പെടാത്ത ഒരു ഉപാധിയോടുകൂടിയാണ് ഈ ഉപദേശം അല്ലാഹു നൽകിയിരിക്കുന്നത്. 'നിങ്ങളെല്ലാവരും ( جَمِيعًا )' എന്നത്രെ അത്. അല്ലാഹുവിന്റെ പാശം മുറുകെ പിടിക്കുന്നതിൽ ഓരോ വ്യക്തിയും തന്റെ കാര്യം മാത്രം ഗൗനിച്ചാൽ പോരാ, എല്ലാവരും പരസ്പരം സഹായിച്ചും സഹകരിച്ചും ഉപദേശിച്ചും കൊണ്ടിരിക്കണമെന്നാണത് ധ്വനിപ്പിക്കുന്നത് ഈ ആശയം ഒന്നുകൂടി വ്യക്തമാക്കിക്കൊണ്ട് 'നിങ്ങൾ ഭിന്നിച്ചുപോകരുത് ( وَلَا تَفَرَّقُوا )' എന്നുകൂടി പറഞ്ഞിരിക്കുന്നു. അഭിപ്രായ ഭിന്നിപ്പുകളും, ആഭ്യന്തര വഴക്കുകളും മുസ്‌ലിം സമുദായത്തിൽ ഇതഃപര്യന്തം ഉണ്ടാക്കിത്തീർത്തിട്ടുള്ള ആപത്തുകൾ ആരെയും പറഞ്ഞറിയിക്കേണ്ടതില്ല. അല്ലാഹു സത്യവിശ്വാസികളെ നേരത്തെത്തന്നെ താക്കീത് ചെയ്തിട്ടുണ്ട്. وَأَطِيعُوا ٱللَّهَ وَرَسُولَهُۥ وَلَا تَنَٰزَعُوا فَتَفْشَلُوا وَتَذْهَبَ رِيحُكُمْ നിങ്ങൾ (അല്ലാഹുവിനെയും അവന്റെ റസൂലിനെയും അനുസരിക്കുവിൻ. പരസ്പരം വഴക്കടിക്കുകയും ചെയ്യരുത്. എന്നാൽ നിങ്ങൾക്ക് ധൈര്യക്ഷയം ബാധിക്കുകയും, നിങ്ങളുടെ വാസന (വീര്യം) നശിച്ചുപോവുകയും ചെയ്യും. (അൻഫാൽ, 46) ഈ വിഷയകമായി പല ആയത്തുകളും ഹദീഥുകളും ഉദ്ധരിക്കുവാനുണ്ട്. അല്ലാഹുവിന്റെ ഈ മുന്നറിയിപ്പ് ചെവിക്കൊള്ളാത്തതിന്റെ തിക്തഫലം മുസ്‌ലിം സമുദായം പൂർവ്വോപരി അനുഭവിച്ച് വരുന്ന കാലഘട്ടത്തിലാണ് നാം ഇന്നുള്ളത്. അല്ലാഹു നമ്മെ രക്ഷിക്കട്ടെ ആമീൻ.

(4) അല്ലാഹു ചെയ്തുതന്ന അനുഗ്രഹം ഓർമിച്ചുകൊണ്ടിരിക്കണം. ലഭിച്ചു കഴിഞ്ഞ അനുഗ്രഹങ്ങളെ ഓർമിക്കുന്നത് അല്ലാഹുവിനോട് നന്ദി കാണിക്കലും, നന്ദികേട് പ്രവർത്തിക്കാതിരിക്കുവാനുള്ള പ്രേരണയും കൂടുതൽ അനുഗ്രഹം സിദ്ധിക്കുവാനുള്ള കാരണവുമായിരിക്കുന്നതാണ്. അല്ലാഹുവിന്റെ അനുഗ്രഹം എണ്ണിയാൽ ഒടുങ്ങാത്ത വിധം കണക്കറ്റതാണെങ്കിലും ക്വുർആൻ ഒന്നാമതായി അഭിമുഖീകരിക്കുന്ന അന്നത്തെ സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം ഒട്ടും വിസ്മരിക്കുവാൻ നിവൃത്തിയില്ലാത്തതും, ഭാവിയിലെ സത്യവിശ്വാസികൾക്ക് സ്ഥിരമായ ഒരു ചരിത്ര പാഠമായിരിക്കുവാൻ പോന്നതുമായ ഒരു അനുഗ്രഹത്തെയാണ് അല്ലാഹു ഇവിടെ എടുത്ത് പറഞ്ഞിരിക്കുന്നത്. ഇസ്‌ലാമിന്റെ ആവിർഭാവകാലത്ത് അറബി ഗോത്രങ്ങളത്രയും അന്യോന്യം കലഹിച്ചും രക്തം ചിന്തിയും പരസ്പരം ശത്രുക്കളായി കഴിയുകയായിരുന്നു. മദീനാ നിവാസികളായിരുന്ന ഔസു ഗോത്രവും, ഖസ്റജ് ഗോത്രവും തമ്മിൽ വിശേഷിച്ചും, നൂറിൽപരം കൊല്ലങ്ങളായി കടുകടുത്ത യുദ്ധങ്ങളും കലഹങ്ങളും അവർക്കിടയിൽ നിരന്തരം തുടരുകയായിരുന്നു. ഇസ്‌ലാം അവരെയെല്ലാം ഏകോദര സഹോദരങ്ങളാക്കി മാറ്റി. മക്കായിൽ നിന്ന് മുഹാജിറുകളും അവരും തമ്മിലാകട്ടെ ലോകചരിത്രത്തിന് എവി

ടെയും ഇണകാണാത്ത വിധത്തിലുള്ള ഒരു കൂട്ട് ജീവിതമാണ് ഉണ്ടായിത്തീർന്നത്. ഇതിനെപ്പറ്റിയാണ് 'നിങ്ങൾ ശത്രുക്കളായിരുന്നിട്ട് നിങ്ങളുടെ ഹൃദയങ്ങൾക്കിടയിൽ അല്ലാഹു ഇണക്കുകയും , അങ്ങനെ നിങ്ങൾ സഹോദരങ്ങളാവുകയും ചെയ്തു' എന്ന് പറഞ്ഞത്. മാത്രമല്ല, വിഗ്രഹാരാധനവരെയുള്ള എല്ലാ അനാചാരദുരാചാരങ്ങളിലും, തോന്നിയവാസങ്ങളിലും മുഴുകി നരകാഗ്നിയിൽ വീണ് നശിക്കുവാൻ പോകുകയുമായിരുന്നു അവരെല്ലാം. നരകത്തിന്റെ വക്കിലോളം അവർ എത്തിക്കഴിഞ്ഞിട്ടുണ്ട്. മരണം ഏത് നിമിഷത്തിൽ സംഭവിക്കുന്നുവോ അതേ നിമിഷത്തിൽ അവർ നരകക്കുണ്ടിലേക്ക് മറിഞ്ഞു വീഴുകയായി. ഇതായിരുന്നു അവസ്ഥ. അല്ലാഹു ഇസ്‌ലാമാകുന്ന അനുഗ്രഹം നൽകി അവരെ അതിൽ നിന്ന് രക്ഷപ്പെടുത്തുകയും, സ്വർഗത്തിന്റെ രാജപാതയിലേക്ക് തിരിച്ചുവിടുകയും ചെയ്തു.

പ്രസ്തുത ഉപദേശങ്ങൾ നൽകിക്കഴിഞ്ഞശേഷം, ലക്ഷ്യദൃഷ്ടാന്തങ്ങൾ വിവരിച്ചുകൊണ്ട് ഇങ്ങിനെയുള്ള ഉപദേശങ്ങൾ ക്വുർആൻ വഴി നിങ്ങൾക്ക് നൽകിക്കൊണ്ടിരിക്കുന്നത് നിങ്ങൾ സൻമാർഗനിരതരായിരിക്കുവാൻ വേണ്ടിയാണെന്നും, അതിനുവേണ്ടുന്ന ലക്ഷ്യദൃഷ്ടാന്തങ്ങൾ ലോഭംകൂടാതെ അല്ലാഹു നിങ്ങൾക്ക് വിവരിച്ചുതരുന്നതാണെന്നും, അതുകൊണ്ട് ആരും നേർവഴി തെറ്റിപ്പോകാതെ സൂക്ഷിക്കണമെന്നും അവസാനം ഉണർത്തുന്നു (كَذَٰلِكَ يُبَيِّنُ ٱللَّهُ.....) വീണ്ടും അല്ലാഹു തുടരുന്നു:-

وَلْتَكُن مِّنكُمْ أُمَّةٌ يَدْعُونَ إِلَى ٱلْخَيْرِ وَيَأْمُرُونَ بِٱلْمَعْرُوفِ وَيَنْهَوْنَ عَنِ ٱلْمُنكَرِ ۚ وَأُو۟لَٰٓئِكَ هُمُ ٱلْمُفْلِحُونَ ﴿١٠٤﴾

﴾104﴿ (സത്യവിശ്വാസികളേ) നിങ്ങളിൽ നിന്നും ഉണ്ടായിരിക്കയും ചെയ്യട്ടെ, നന്മയിലേക്ക് ക്ഷണിക്കുകയും, സദാചാരം കൊണ്ട് കൽപിക്കുകയും, ദുരാചാരത്തെക്കുറിച്ച് വിരോധിക്കുകയും ചെയ്യുന്ന ഒരു സമുദായം.

(അങ്ങനെയുള്ള) അക്കൂട്ടർ തന്നെയാണ് വിജയികളും.

وَلَا تَكُونُوا۟ كَٱلَّذِينَ تَفَرَّقُوا۟ وَٱخْتَلَفُوا۟ مِنۢ بَعْدِ مَا جَآءَهُمُ ٱلْبَيِّنَٰتُ ۚ وَأُو۟لَٰٓئِكَ لَهُمْ عَذَابٌ عَظِيمٌ ﴿١٠٥﴾

﴾105﴿ നിങ്ങൾ യാതൊരു കൂട്ടരെപ്പോലെ ആയിരിക്കുകയും അരുത്: (വ്യക്തമായ) തെളിവുകൾ അവർക്ക് വന്നതിന് ശേഷം അവർ (പരസ്പരം) ഭിന്നിക്കുകയും, അഭിപ്രായവ്യത്യാസത്തിലാകുകയും ചെയ്തു.

അക്കൂട്ടരാകട്ടെ, അവർക്ക് വമ്പിച്ച ശിക്ഷയുമുണ്ടായിരിക്കും;-

---

﴾104﴿ وَلْتَكُنْ ഉണ്ടായിരിക്കയും ചെയ്യട്ടെ مِنكُمْ നിങ്ങളിൽ നിന്ന്, നിങ്ങളിലൂടെ أُمَّةٌ ഒരു സമുദായം, സമൂഹം يَدْعُونَ അവർ ക്ഷണിക്കും, വിളിക്കും إِلَى الْخَيْرِ നന്മയിലേക്ക്, നല്ലതിലേക്ക് وَيَأْمُرُونَ അവർ കൽപിക്കുക (ഉപദേശിക്കുക)യും ചെയ്യും

بِالْمَعْرُوفِ സദാചാരത്തിന്, സൽകാര്യം കൊണ്ട് وَيَنْهَوْنَ വിരോധിക്കുകയും ചെയ്യും عَنِ الْمُنْكَرِ ദുരാചാരത്തെ (ദുഷ്കാര്യത്തെ)പ്പറ്റി وَأُولَٰئِكَ هُمُ അക്കൂട്ടർ തന്നെയാണ് الْمُفْلِحُونَ വിജയികൾ ﴾105﴿ وَلَا تَكُونُوا നിങ്ങളായിരിക്കയും അരുത് كَالَّذِينَ യാതൊരു കൂട്ടരെപ്പോലെ تَفَرَّقُوا അവർ ഭിന്നിച്ചു, ഛിദ്രിച്ചു وَاخْتَلَفُوا അവർ (അഭിപ്രായ) വ്യത്യാസത്തിലാകുകയും ചെയ്തു مِنْ بَعْدِ ശേഷമായി مَا جَاءَهُمُ അവർക്ക് വന്നതിന് الْبَيِّنَاتُ തെളിവുകൾ وَأُولَٰئِكَ അക്കൂട്ടരാകട്ടെ لَهُمْ അവർക്കുണ്ട്, അവർക്കാണ് عَذَابٌ عَظِيمٌ വമ്പിച്ച ശിക്ഷ

---

يَوْمَ تَبْيَضُّ وُجُوهٌ وَتَسْوَدُّ وُجُوهٌ ۚ فَأَمَّا ٱلَّذِينَ ٱسْوَدَّتْ وُجُوهُهُمْ

**﴾106﴿ (അതെ) ചില മുഖങ്ങൾ വെളുക്കുകയും, ചിലമുഖങ്ങൾ കറുക്കുകയും ചെയ്യുന്ന ദിവസം! എന്നാൽ, യാതൊരു കൂട്ടരുടെ മുഖങ്ങൾ കറുത്തുവോ അവർ,-**

أَكَفَرْتُم بَعْدَ إِيمَٰنِكُمْ

**(അവരോട് പറയപ്പെടും:) 'നിങ്ങളുടെ സത്യവിശ്വാസത്തിന് ശേഷം നിങ്ങൾ അവിശ്വസിച്ചുവോ?!**

فَذُوقُوا۟ ٱلْعَذَابَ بِمَا كُنتُمْ تَكْفُرُونَ ﴿١٠٦﴾

**എന്നാൽ നിങ്ങൾ അവിശ്വസിച്ചു കൊണ്ടിരുന്നത് നിമിത്തം നിങ്ങൾ ശിക്ഷ ആസ്വദിച്ചു കൊള്ളുവിൻ.'**

وَأَمَّا ٱلَّذِينَ ٱبْيَضَّتْ وُجُوهُهُمْ فَفِى رَحْمَةِ ٱللَّهِ

**﴾107﴿എന്നാൽ, യാതൊരു കൂട്ടരുടെ മുഖങ്ങൾ വെളുത്തുവോ അവർ, അല്ലാഹുവിന്റെ കാരുണ്യത്തിലുമായിരിക്കും.**

هُمْ فِيهَا خَٰلِدُونَ ﴿١٠٧﴾

**അവരതിൽ ശാശ്വതൻമാരായിരിക്കുന്നതാണ്.**

تِلْكَ ءَايَٰتُ ٱللَّهِ نَتْلُوهَا عَلَيْكَ بِٱلْحَقِّ ۗ وَمَا ٱللَّهُ يُرِيدُ ظُلْمًا لِّلْعَٰلَمِينَ ﴿١٠٨﴾

**﴾108﴿ അവ [മേൽ പറഞ്ഞതൊക്കെ] അല്ലാഹുവിന്റെ ആയത്തു [ലക്ഷ്യം]കളാകുന്നു; യഥാർത്ഥപ്രകാരം നാം അവ നിനക്ക് ഓതിത്തരികയാണ് അല്ലാഹു, ലോകരോട് യാതൊരു അനീതിയും (ചെയ്യാൻ) ഉദ്ദേശിക്കുന്നില്ല.**

﴾109﴿ **അല്ലാഹുവിനുള്ളതത്രെ, ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (എല്ലാം).**

وَلِلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلْأَرْضِ ۚ

**അല്ലാഹുവിങ്കലേക്ക് തന്നെ കാര്യങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.**

وَإِلَى ٱللَّهِ تُرْجَعُ ٱلْأُمُورُ ﴿١٠٩﴾

---

﴾106﴿ يَوْمَ تَبْيَضُّ വെളുക്കുന്ന ദിവസം وُجُوهٌ ചില മുഖങ്ങൾ وَتَسْوَدُّ കറുക്കുകയും ചെയ്യും وُجُوهٌ ചില മുഖങ്ങൾ فَأَمَّا الَّذِينَ എന്നാൽ (അപ്പോൾ) യാതൊരു കൂട്ടർ اسْوَدَّتْ കറുത്തു وُجُوهُهُمْ അവരുടെ മുഖങ്ങൾ أَكَفَرْتُمْ നിങ്ങൾ അവിശ്വസിച്ചുവോ بَعْدَ إِيمَانِكُمْ നിങ്ങളുടെ വിശ്വാസത്തിന്റെ ശേഷം فَذُوقُوا എന്നാൽ (അതിനാൽ- എനി) നിങ്ങൾ ആസ്വദിക്കുവിൻ الْعَذَابَ ശിക്ഷ بِمَا كُنتُمْ നിങ്ങളായിരുന്നതു കൊണ്ട് تَكْفُرُونَ അവിശ്വസിക്കും ﴾107﴿ وَأَمَّا الَّذِينَ അപ്പോൾ (എന്നാൽ) യാതൊരു കൂട്ടർ ابْيَضَّتْ വെളുത്ത് وُجُوهُهُمْ അവരുടെ മുഖങ്ങൾ فَفِي رَحْمَةِ കാരുണ്യ(അനുഗ്രഹ)ത്തിലായിരിക്കും اللَّهِ അല്ലാഹുവിന്റെ هُمْ فِيهَا അവർ അതിൽ خَالِدُونَ ശാശ്വതൻമാരായിരിക്കും ﴾108﴿ تِلْكَ അവ, ഇവ آيَاتُ اللَّهِ അല്ലാഹുവിന്റെ ആയത്തുകളാണ് نَتْلُوهَا അവ നാം ഓതിത്തരുന്നു عَلَيْكَ നിനക്ക് بِالْحَقِّ യഥാർത്ഥ (മുറ) പ്രകാരം وَمَا اللَّهُ يُرِيدُ അല്ലാഹു ഉദ്ദേശിക്കുന്നില്ല ظُلْمًا ഒരനീതിയും, അക്രമത്തെ لِلْعَالَمِينَ ലോകർക്ക്, ലോകരോട് ﴾109﴿ وَلِلَّهِ അല്ലാഹുവിനാണ്, അല്ലാഹുവിന്റെതാണ് مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് (എല്ലാം) وَمَا فِي الْأَرْضِ ഭൂമിയിലുള്ളതും وَإِلَى اللَّهِ അല്ലാഹുവിങ്കലേക്ക് (തന്നെ) تُرْجَعُ മടക്കപ്പെടും, മടക്കപ്പെടുന്നു الْأُمُورُ കാര്യങ്ങൾ

---

مَعْرُوف (മഅ്റൂഫ്) എന്നാൽ, 'അറിയപ്പെട്ടത്, പരിചയപ്പെട്ടത്' എന്നിങ്ങനെയും, مُنْكَر (മുൻകർ) എന്നാൽ 'വെറുക്കപ്പെട്ടത്, അപരിചിതം' എന്നിങ്ങനെയും അർത്ഥമാകുന്നു. ഇമാം റാഗിബ് (റ) പ്രസ്താവിച്ചതുപോലെ ബുദ്ധി മുഖേനയോ, മതം മുഖേനയോ നല്ല കാര്യമായി അറിയപ്പെടുന്നതെല്ലാം 'മഅ്റൂഫും', രണ്ടിലൊന്ന് മുഖേന വെറുക്കപ്പെടുന്ന കാര്യമെല്ലാം 'മുൻകറും' ആകുന്നു. 110-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ ഈ വാക്കുകളെപ്പറ്റി ഇബ്നുജരീർ (റ) പ്രസ്താവിച്ചതിന്റെ സാരം ഇപ്രകാരമാകുന്നു: 'മഅ്റൂഫിന്റെ സാക്ഷാൽ വിവക്ഷ സുപരിചിതം എന്നാണ്. ഏതൊരു കാര്യം ചെയ്യുന്നത് നല്ലതും, സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം ചീത്തയായി ഗണിക്കപ്പെടാത്തതുമാണോ അതെല്ലാം 'മഅ്റൂഫാ'കുന്നു. അല്ലാഹുവിന് വഴിപ്പെടുന്നതിന് 'മഅ്റൂഫ്' എന്ന് പറയുന്നത് അത് സത്യവിശ്വാസികളുടെ അടുക്കൽ അറിയപ്പെട്ടതും വെറുക്കപ്പെടാത്തതുമാകകൊണ്ടാണ്. 'മുൻകറി' ന്റെ സാക്ഷാൽ വിവക്ഷ അല്ലാഹു വെറുത്തതും, സത്യവിശ്വാസികൾ ചീത്തയായി ഗണിക്കുന്നതുമാകുന്നു. അതുകൊണ്ടാണ് അല്ലാഹുവിനോട് അനുസരണക്കേടാകുന്ന കാര്യത്തിനാണ് 'മുൻകർ' എന്നു പറയു

ന്നത്.' ചുരുക്കിപ്പറഞ്ഞാൽ, പൊതുവെ നല്ല കാര്യമായി ഗണിക്കപ്പെടുന്നതെല്ലാം مَعْرُوف ലും പൊതുവെ ചീത്തകാര്യമായി ഗണിക്കപ്പെടുന്നതെല്ലാം مُنكَر ലും ഉൾപ്പെടുന്നു. മലയാളത്തിൽ 'സദാചാരം, ദുരാചാരം' എന്നിങ്ങിനെയും, 'സൽകാര്യം, ദുഷ്കാര്യം' എന്നിങ്ങനെയും മറ്റും സന്ദർഭമനുസരിച്ച് അതിന് വിവർത്തനം നൽകാവുന്നതാണ്. ചില മുഖങ്ങൾ വെളുക്കുകയും മറ്റ് ചിലത് കറുക്കുകയും ചെയ്യുന്ന ദിവസം കൊണ്ട് വിവക്ഷ ഖിയാമത്ത് നാളാകുന്നു. സജ്ജനങ്ങളുടെ മുഖം സന്തോഷാധിക്യത്താൽ അന്ന് പ്രസന്നവും പ്രകാശമയവുമായിരിക്കുകയും, ദുർജ്ജനങ്ങളുടെ മുഖം ദുഃഖഭാരവും ഭയാധിക്യവും നിമിത്തം അന്ന് മ്ലാനവും ഇരുണ്ടതുമായിരിക്കുകയും ചെയ്യുമല്ലോ.

സത്യവിശ്വാസികൾ തങ്ങളുടെ വ്യക്തിപരമായ കാര്യങ്ങൾ മാത്രം നോക്കിയാൽ പോരാ- മറ്റുള്ളവരെ നന്നാക്കിത്തീർക്കുവാൻ ശ്രമിക്കുകകൂടി ചെയ്യുന്നത് അവരുടെ കടമയാണ്- എന്നും, അതിനായി അവർ തമ്മതമ്മിലും മറ്റുള്ളവരെയും നല്ലകാര്യങ്ങൾക്കായി ഉപദേശിക്കുകയും, ചീത്ത കാര്യങ്ങളിൽ നിന്ന് ഒഴിഞ്ഞു നിൽക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്യേണ്ടതുണ്ടെന്നും അല്ലാഹു കൽപിക്കുന്നു. മുസ്ലിമായ ഓരോ വ്യക്തിക്കും തന്റെ കഴിവനുസരിച്ചും സന്ദർഭം അനുസരിച്ചും ബാധകമാകുന്നതാണ് ഈ കൽപന. അതോടുകൂടി, മതപരമായ മറ്റ് തുറകളിലെന്നപോലെ, ഈ തുറയിലും ഇറങ്ങി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഒരു സമൂഹം ഈ സമുദായത്തിൽ എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കേണ്ടതുണ്ടെന്നും അല്ലാഹു കൽപിക്കുന്നു. നബിﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു: 'നിങ്ങളിൽ ആരെങ്കിലും ഒരു ദുരാചാരം (വെറുക്കപ്പെട്ട കാര്യം) കാണുന്നപക്ഷം, അവൻ തന്റെ കൈകൊണ്ട് അത് മാറ്റിക്കൊള്ളട്ടെ. എനി, അതവന് സാധ്യമല്ലെങ്കിൽ അവന്റെ നാവുകൊണ്ട് (പറഞ്ഞ് മാറ്റിക്കൊള്ളട്ടെ). എനി, അതിനും കഴിവില്ലെങ്കിൽ അവന്റെ ഹൃദയംകൊണ്ട് (അതിനെ വെറുത്തുകൊള്ളട്ടെ). അതാവട്ടെ, സത്യവിശ്വാസത്തിൽ ഏറ്റവും ദുർബ്ബലമായതുമാകുന്നു.' (മു.) ഒരു രിവായത്തിൽ ഇങ്ങനെയും കൂടിയുണ്ട്: 'അതിനപ്പുറം സത്യവിശ്വാസത്തിൽ ഒരു കടുകുമണിയളവ് ഇല്ലതാനും.' ഈ വിഷയത്തിന് ഇസ്ലാം കൽപിച്ചിട്ടുള്ള ഗൗരവം എത്രത്തോളമാണെന്ന് ഈ തിരുവചനത്തിൽനിന്ന് മനസ്സിലാക്കാം. ഇത് സംബന്ധിച്ച് ധാരാളം ഖുർആൻ വാക്യങ്ങളും നബി വാക്യങ്ങളും ഉദ്ധരിക്കുവാനുണ്ടുതാനും. ഉദാഹരണാർത്ഥം ചില ഹദീഥുകൾ മാത്രം ഇവിടെ ഓർമിക്കുക:-

(1). നബിﷺ പറഞ്ഞതായി ഇബ്നുമസ്ഊദ് (റ) ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം: 'ഇസ്റാഈൽ സന്തതികൾ പാപത്തിൽ മുഴുകിയപ്പോൾ അവരിലുള്ള പണ്ഡിതൻമാർ അവരെ വിരോധിച്ചു. അവർ വിരമിച്ചില്ല. എന്നിട്ട് അവർ അവരുമായി ഇരുത്തത്തിലും (സഹവാസത്തിലും) ഭക്ഷണപാനീയങ്ങളിലും സഹകരിക്കുകയായി. അപ്പോൾ അവരുടെ ഹൃദയങ്ങളെ അല്ലാഹു തമ്മിൽ അടിപ്പിച്ചു. (ഛിദ്രിപ്പിച്ചു) ദാവൂദ്, സുലൈമാൻ, ഈസാ (അ) എന്നീ നബിമാരുടെ നാവുകളിലൂടെ അവരെ അവൻ ശപിക്കുകയും ചെയ്തു...' (ദാ ; തി.)

(2). അബൂസഈദിൽ ഖുദ്രീ (റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ നബിﷺ പറയുന്നു: 'ഏറ്റവും വമ്പിച്ച ജിഹാദിൽ (ധർമ സമരത്തിൽ) പെട്ടതാണ് അക്രമിയായ സുൽത്താന്റെ (ഭരണാധിപന്റെ) അടുക്കൽ ഒരു നീതിയുടെ വാക്ക് പറയൽ' (ദാ; തി.)

(3) ഹുദൈഫത്തുബ്നുൽ യമാൻ (റ) ഉദ്ധരിച്ച ഒരു നബി വചനം: 'എന്റെ ആത്മാവ്

യാതൊരുവന്റെ കയ്യിലാണോ അവൻ തന്നെയാണ സത്യം! നിങ്ങൾ സദാചാരം കൊണ്ട് കൽപിക്കുകയും, ദുരാചാരത്തെക്കുറിച്ച് വിരോധിക്കുകയും ചെയ്യുകതന്നെ വേണം. അല്ലാത്തപക്ഷം, അല്ലാഹു അവന്റെ പക്കൽ നിന്നുള്ള വല്ല ശിക്ഷാനടപടിയും നിങ്ങളിൽ നിയോഗിച്ചെന്നുവരാം. പിന്നീട്, നിങ്ങളവനെ വിളിച്ച് പ്രാർത്ഥിക്കുമ്പോൾ നിങ്ങൾക്കവൻ ഉത്തരം നൽകുകയില്ല.' (അ; തി; ജ.) കൂടുതൽ ഹദീഥുകൾ ഉദ്ധരിച്ച് ദീർഘിപ്പിക്കുന്നില്ല. സൽകാര്യങ്ങളെക്കൊണ്ട് ഉപദേശിക്കുകയും, ദുഷ്കാര്യങ്ങളെപ്പറ്റി വിരോധിക്കുകയും ചെയ്യുന്ന സമുദായത്തിനേ വിജയവും പുരോഗതിയും ഉണ്ടാകുകയുള്ളൂവെന്നും അല്ലാഹു നമ്മെ അല്ലാഹു അറിയിക്കുന്നു.( وَأُولَٰئِكَ هُمُ الْمُفْلِحُونَ )

പ്രവാചകൻമാരും, വേദഗ്രന്ഥങ്ങളും മുഖേന വേണ്ടത്ര തെളിവുകൾ ലഭിക്കുകയും, സത്യം ശരിക്കും മനസ്സിലായി സത്യവിശ്വാസം സ്വീകരിക്കുകയും ചെയ്തശേഷം, ക്രമേണ ആ സത്യത്തെക്കുറിച്ച് ആശയക്കുഴപ്പങ്ങളും ഭിന്നാഭിപ്രായങ്ങളും ഉടലെടുക്കുകയും, പരസ്പരം കക്ഷിത്വവും ഛിദ്രവും ഉണ്ടായിത്തീരുകയും ചെയ്തവരാണ് വേദക്കാർ. അവരെപ്പോലെ നിങ്ങളും ആയിത്തീരരുതെന്നും അല്ലാഹു സത്യവിശ്വാസികളെ ഉപദേശിക്കുന്നു. അവർ അല്ലാഹുവിന്റെ പാശത്തെ മുറുകെ പിടിച്ചില്ല. അന്യോന്യം യോജിപ്പിലും മമതയിലും വർത്തിച്ചില്ല. പരസ്പരം സദുപദേശം നൽകുകയും ദുർവൃത്തികളിൽനിന്ന് തടയുകയും ചെയ്തതുമില്ല. അങ്ങനെ ചെയ്തിരുന്നുവെങ്കിൽ അവർ ഈ വിധം ശോചനീയാവസ്ഥയിൽ എത്തിച്ചേരുമായിരുന്നില്ല. പരലോകത്തുവെച്ചാകട്ടെ, അതികഠിനമായ ശിക്ഷയും അപമാനവും മാത്രമാണവർക്കുള്ളത്. അതുകൊണ്ട് അവരുടേതുപോലെയുള്ള അനുഭവങ്ങൾ നിങ്ങളിൽ ഉണ്ടാവാതിരിക്കുവാനും, നിങ്ങൾ ചരിക്കേണ്ടുന്ന മാർഗം നിങ്ങൾക്ക് വ്യക്തമായി മനസ്സിലാക്കുവാനും വേണ്ടുന്ന എല്ലാ തെളിവുകളും വിശദീകരണവും നാം നിങ്ങൾക്ക് തന്നുകഴിഞ്ഞിട്ടുണ്ട്. ലോകത്ത് ആരോടും യാതൊരു അനീതിയും കാണിക്കുവാൻ അല്ലാഹുവിന് ഉദ്ദേശ്യമേയില്ല. അതുകൊണ്ടാണ് ഇത്രയൊക്കെ ആവർത്തിച്ചും വിവരിച്ചും തരുന്നത്. അഖില വസ്തുക്കളും അല്ലാഹുവിന്റെ സൃഷ്ടിയും അടിമയുമത്രെ. എല്ലാം പര്യവസാനിക്കുന്നതും അവങ്കലേക്കുതന്നെ. അപ്പോൾ, അവൻ നിർദ്ദേശിക്കുന്ന മാർഗത്തിലൂടെ മാത്രം ചരിക്കുവാനും, അവന്റെ അനിഷ്ടത്തിനും വെറുപ്പിനും കാരണമായിത്തീരുന്ന മാർഗങ്ങൾ സ്വീകരിക്കാതിരിക്കുവാനും അവന്റെ സൃഷ്ടികളെല്ലാം ബാധ്യസ്ഥരാണല്ലോ. എന്നൊക്കെയാണ് 105-109 വചനങ്ങളിൽ അടങ്ങിയ ആശയത്തിന്റെ ചുരുക്കം. الله اعلم

അല്ലാഹുവിന്റെ ശക്തിയായ ആ താക്കീത് വേണ്ടത് പോലെ ഓർമിച്ചുവന്ന കാലത്തോളം മുസ്‌ലിം സമുദായം വിജയത്തിലും നന്മയിലും തന്നെയായിരുന്നു. എന്നുമുതൽ, ആ താക്കീതിന്റെ ഗൗരവത്തിന് സമുദായത്തിന്റെ മനസ്സിൽ ഉലവുവന്നുവോ അന്ന് മുതൽ - ആ ഉലവിന്റെ തോതനുസരിച്ച്- അതിന്റെ അനന്തരഫലവും അവരിൽ പ്രത്യക്ഷമായിക്കൊണ്ടിരുന്നു. ഇന്നാകട്ടെ, അത് അതിന്റെ അങ്ങേ അറ്റത്തെത്തുകയും, അല്ലാഹുവിന്റെ റസൂൽ ചെയ്ത പ്രവചനം അക്ഷരം പ്രതി അവരിൽ പുലരുകയും ചെയ്തിരിക്കുകയാണ്. അല്ലാഹു സമുദായത്തെ രക്ഷിക്കട്ടെ. ആമീൻ, നബി തിരുമേനിﷺ അരുളി ച്ചെയ്തതായി മുആവിയ (റ) ഇപ്രകാരം ജനങ്ങളെ അറിയിക്കുകയുണ്ടായി: 'വേദക്കാർ അവരുടെ മതത്തിൽ എഴുപത്തിരണ്ട് കക്ഷികളായി പിരിഞ്ഞു. ഈ സമുദായം വഴിയെ എഴുപത്തിമൂന്ന് മാർഗക്കാരായി- തൽപര കക്ഷികളായി- പിരിഞ്ഞേക്കും. ഒന്നൊ

ഴിച്ച് ബാക്കിയെല്ലാം നരകത്തിലായിരിക്കും. അതത്രെ 'ജമാഅത്ത്'. (യഥാർത്ഥ മുസ്‌ലിം സംഘം) എന്റെ സമുദായത്തിൽ വഴിയെ ചില ജനങ്ങൾ വെളിക്ക് വരും. പേയ് പിടിപെട്ട ആളിൽ പേയ് പടർന്ന് വ്യാപിക്കുന്നതുപോലെ, തന്നിഷ്ടങ്ങൾ അവരിൽ പടർന്ന് വ്യാപിക്കും. അവന്റെ ഒരു ഞരമ്പോ, സന്ധിയോ അത് പ്രവേശിക്കാതെ ബാക്കിയായിരിക്കയില്ലല്ലോ.' ഇമാം അഹ്മദ് (റ) നിവേദനം ചെയ്ത ഈ ഹദീഥ് പല മാർഗങ്ങളിൽകൂടിയും വന്നിട്ടുള്ള ഒരു പ്രസിദ്ധ ഹദീഥത്രെ.

## വിഭാഗം - 12

كُنتُمْ خَيْرَ أُمَّةٍ أُخْرِجَتْ لِلنَّاسِ تَأْمُرُونَ بِٱلْمَعْرُوفِ وَتَنْهَوْنَ عَنِ ٱلْمُنكَرِ وَتُؤْمِنُونَ بِٱللَّهِ ۗ

**﴿110﴾ നിങ്ങൾ, മനുഷ്യർക്ക് വേണ്ടി പുറപ്പെടുവിക്കപ്പെട്ട ഏറ്റം ഉത്തമ സമുദായമാകുന്നു. നിങ്ങൾ സദാചാരം കൊണ്ട് കൽപിക്കുകയും, ദുരാചാരത്തെ കുറിച്ച് വിരോധിക്കുകയും, അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നു.**

وَلَوْ ءَامَنَ أَهْلُ ٱلْكِتَـٰبِ لَكَانَ خَيْرًا لَّهُم ۚ مِّنْهُمُ ٱلْمُؤْمِنُونَ وَأَكْثَرُهُمُ ٱلْفَـٰسِقُونَ ﴿١١٠﴾

**വേദക്കാർ വിശ്വസിച്ചിരുന്നെങ്കിൽ അവർക്കത് ഏറ്റം ഉത്തമമായിരുന്നു. അവരിൽ (ചിലർ) സത്യവിശ്വാസികളുണ്ട്; അവരിൽ അധികവും തോന്നിയവാസികളത്രെ.**

لَن يَضُرُّوكُمْ إِلَّآ أَذًى ۖ وَإِن يُقَـٰتِلُوكُمْ يُوَلُّوكُمُ ٱلْأَدْبَارَ ثُمَّ لَا يُنصَرُونَ ﴿١١١﴾

**﴿111﴾ അവർ വല്ല ശല്യവും (ഉണ്ടാക്കുക) അല്ലാതെ നിങ്ങൾക്ക് ഉപദ്രവം (ഒന്നും) ചെയ്യുകയില്ലതന്നെ. അവർ നിങ്ങളോട് യുദ്ധം ചെയ്യുകയാണെങ്കിലോ, അവർ നിങ്ങളോട് പിൻതിരിഞ്ഞുപോകുന്നതുമാണ്. പിന്നെ, അവർക്ക് സഹായം ലഭിക്കുകയുമില്ല.**

---

﴿110﴾ كُنتُمْ നിങ്ങളാകുന്നു خَيْرَ أُمَّةٍ ഏറ്റം ഉത്തമ സമുദായം, സമുദായത്തിൽ ഉത്തമമായത് أُخْرِجَتْ പുറപ്പെടുവിക്കപ്പെട്ടു لِلنَّاسِ മനുഷ്യർക്കുവേണ്ടി, മനുഷ്യരിലേക്ക് تَأْمُرُونَ നിങ്ങൾ കൽപിക്കുന്നു بِالْمَعْرُوفِ സദാചാരം കൊണ്ട് وَتَنْهَوْنَ നിങ്ങൾ വിരോധിക്കുകയും ചെയ്യുന്നു عَنِ الْمُنكَرِ ദുരാചാരത്തെപ്പറ്റി وَتُؤْمِنُونَ നിങ്ങൾ വിശ്വസിക്കുകയും ചെയ്യുന്നു بِاللَّهِ അല്ലാഹുവിൽ وَلَوْ آمَنَ വിശ്വസിച്ചിരുന്നുവെങ്കിൽ أَهْلُ الْكِتَابِ വേദക്കാർ لَكَانَ അതാകുമായിരുന്നു خَيْرًا ഉത്തമം, ഏറ്റം നല്ലത് لَهُمْ അവർക്ക് مِنْهُمُ അവരിലുണ്ട് الْمُؤْمِنُونَ സത്യവിശ്വാസികൾ وَأَكْثَرُهُمُ അവ

﴾111﴿ തോന്നിയവാസി (ധിക്കാരി- തെമ്മാടി)കളത്രെ اَلْفَاسِقُونَ രിൽ അധികവും لَنْ يَضُرُّوكُمْ അവർ നിങ്ങൾക്ക് ഉപദ്രവം വരുത്തുകയേയില്ല إِلاَّأَذًى ശല്യം (സ്വൈര്യക്കേട്- ലഘുവായ ദ്രോഹം) അല്ലാതെ وَإِنْ يُقَاتِلُوكُمْ അവർ നിങ്ങളോട് യുദ്ധം ചെയ്യുന്നുവെങ്കിലോ يُوَلُّوكُمُ അവർ നിങ്ങൾക്ക് തിരിക്കും الأَدْبَارَ പിൻപുറങ്ങളെ ثُمَّ പിന്നെ لاَيُنْصَرُونَ അവർ സഹായിക്കപ്പെടുകയില്ല

---

ضُرِبَتْ عَلَيْهِمُ ٱلذِّلَّةُ أَيْنَ مَا ثُقِفُوٓا۟ إِلَّا بِحَبْلٍ مِّنَ ٱللَّهِ وَحَبْلٍ مِّنَ ٱلنَّاسِ

**﴾112﴿ അവർ എവിടെത്തന്നെ കാണപ്പെട്ടാലും (ശരി) അവരുടെ മേൽ നിന്ദ്യത അടിക്കപ്പെട്ടിരിക്കുന്നു; അല്ലാഹുവിങ്കൽ നിന്നുള്ള വല്ല കയറും ജനങ്ങളിൽ നിന്നുള്ള വല്ല കയറും സഹിതമല്ലാതെ (അവർക്കതിൽ നിന്ന് രക്ഷയില്ല)**

وَبَآءُو بِغَضَبٍ مِّنَ ٱللَّهِ وَضُرِبَتْ عَلَيْهِمُ ٱلْمَسْكَنَةُ ۚ ذَٰلِكَ بِأَنَّهُمْ كَانُوا۟ يَكْفُرُونَ بِـَٔايَٰتِ ٱللَّهِ وَيَقْتُلُونَ ٱلْأَنۢبِيَآءَ بِغَيْرِ حَقٍّ ۚ

**അല്ലാഹുവിങ്കൽ നിന്നുള്ള കോപവും കൊണ്ട് അവർ മടങ്ങുകയും ചെയ്തിരിക്കുന്നു. [അതാണവർക്ക് ലഭിച്ച നേട്ടം.] നിർഗതിയും (അഥവാ പതിതത്വവും) അവരുടെ മേൽ അടിക്കപ്പെട്ടിരിക്കുന്നു. അത്, അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ അവർ അവിശ്വസിക്കുകയും, ഒരു ന്യായവും കൂടാതെ പ്രവാചകൻമാരെ അവർ കൊലപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്നത് നിമിത്തമാകുന്നു.**

ذَٰلِكَ بِمَا عَصَوا۟ وَّكَانُوا۟ يَعْتَدُونَ ﴿١١٢﴾

**(അതെ) അത് അവർ അനുസരണക്കേട് ചെയ്തതും, അവർ അതിക്രമം പ്രവർത്തിച്ചിരുന്നതും നിമിത്തമത്രെ.**

---

﴾112﴿ ضُرِبَتْ അടിക്കപ്പെട്ടിരിക്കുന്നു (ആക്കിവെക്കപ്പെട്ടിരിക്കുന്നു) عَلَيْهِمُ അവരുടെമേൽ, അവരിൽ الذِّلَّةُ നിന്ദ്യത, എളിമത്വം أَيْنَ مَاثُقِفُوا എവിടെത്തന്നെ അവർ കാണപ്പെട്ടാലും, (എവിടെ വെച്ച് കണ്ടാലും) إِلاَّبِحَبْلٍ വല്ല കയറും കൊണ്ടല്ലാതെ, വല്ല ബന്ധവും നിമിത്തമല്ലാതെ مِنَ اللَّهِ അല്ലാഹുവിങ്കൽ നിന്ന് وَحَبْلٍ കയറും (ബന്ധവും) مِنَ النَّاسِ മനുഷ്യരിൽ നിന്ന് وَبَاءُوا അവർ മടങ്ങുകയും ചെയ്തു بِغَضَبٍ കോപവുമായി مِنَ اللَّهِ അല്ലാഹുവിങ്കൽ നിന്ന് وَضُرِبَتْ അടിക്ക (ആക്ക)പ്പെടുകയും

ചെയ്തു عَلَيْهِمُ അവരുടെ മേൽ الْمَسْكَنَةُ നിർഗതി,പതിതത്വം ذَٰلِكَ അത് (കാരണം) بِأَنَّهُمْ كَانُوا അവർ ആയിരുന്നതുകൊണ്ടാണ് يَكْفُرُونَ അവിശ്വസിക്കുക بِآيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്ത് (ദൃഷ്ടാന്തം)കളിൽ وَيَقْتُلُونَ അവർ കൊലപ്പെടുത്തി വരുകയും الْأَنبِيَاءَ പ്രവാചകൻമാരെ بِغَيْرِ حَقٍّ ഒരു ന്യായവും (കാര്യവും- അവകാശവും) ഇല്ലാതെ ذَٰلِكَ അത് بِمَا عَصَوْا അവർ അനുസരണക്കേട് ചെയ്തതുകൊണ്ടാണ് (നിമിത്തമാണ്) وَكَانُوا അവരായിരുന്നതും يَعْتَدُونَ അവർ അതിരുവിടുക, അതിക്രമം ചെയ്യുക

---

كُنتُمْ خَيْرَ أُمَّةٍ أُخْرِجَتْ لِلنَّاسِ എന്ന വാക്യത്തിന് പരിഭാഷയിൽ കണ്ടതുപോലെ 'നിങ്ങൾ മനുഷ്യർക്കുവേണ്ടി പുറപ്പെടുവിക്കപ്പെട്ട ഉത്തമ സമുദായമാകുന്നു' എന്നും, 'മനുഷ്യരിലേക്ക് വെളിപ്പെടുത്തപ്പെട്ട സമുദായങ്ങളിൽ വെച്ച് ഉത്തമമായതാണ്' എന്നും അർത്ഥം വരാവുന്നതാകുന്നു. ആദ്യത്തേതനുസരിച്ച് നിങ്ങൾ ഇതരസമുദായങ്ങൾക്ക് മാതൃകയും നേതൃത്വവും നൽകുവാൻ വേണ്ടി നിയോഗിക്കപ്പെട്ട ഉത്തമ സമുദായമാണെന്നും, രണ്ടാമത്തേതനുസരിച്ച് മനുഷ്യ സമുദായങ്ങളുടെ കൂട്ടത്തിൽ നിങ്ങളാണ് ഏറ്റവും ശ്രേഷ്ഠവും ഉത്തമവുമായ സമുദായമെന്നും സാരമാകുന്നു. രണ്ടും അവസാനം ഒരേ ആശയത്തിൽ തന്നെയാണ് കലാശിക്കുന്നതും. സമുദായങ്ങളിൽ വെച്ച് ഉത്തമമായതും ഇതര സമുദായങ്ങൾക്ക് മാതൃകയാകേണ്ടതും മുസ്‌ലിം സമുദായംതന്നെ. പക്ഷേ, അതിന് അല്ലാഹു ചില ഉപാധികൾകൂടി വെച്ചിട്ടുണ്ടെന്നുള്ളത് ശ്രദ്ധേയമാകുന്നു. അതായത് 'നിങ്ങൾ സദാചാരം കൊണ്ട് കൽപിക്കുകയും ദുരാചാരത്തെക്കുറിച്ച് വിരോധിക്കുകയും, അല്ലാഹുവിൽ വിശ്വസിക്കുകയും ചെയ്യുന്നു.' എന്നുവെച്ചാൽ, ഈ സവിശേഷതകൾ ഉള്ളതുകൊണ്ടാണ് നിങ്ങൾ ഉത്തമ സമുദായമായത്, ആ ഗുണങ്ങൾ നിങ്ങളിൽ നിലവിലുള്ളപ്പോഴേ നിങ്ങൾ ഉത്തമ സമുദായമായിരിക്കുകയുള്ളൂവെന്ന് താൽപര്യം. ഈ വചനം ഓതിക്കൊണ്ട് ഉമർ (റ) ഇപ്രകാരം പറഞ്ഞതായി ഖത്താദഃ (റ) ഉദ്ധരിക്കുന്നു: 'ഹേ, മനുഷ്യരേ, ഇപ്പറഞ്ഞ സമുദായത്തിൽ ഉൾപ്പെടുന്നത് ആർക്കെങ്കിലും സന്തോഷമാണെങ്കിൽ, അതിന് അല്ലാഹു നിശ്ചയിച്ച നിബന്ധന അവൻ പൂർത്തിയാക്കിക്കൊള്ളട്ടെ.' (ഇബ്നുജരീർ)

'നിങ്ങളാണ് ഏറ്റവും ഉത്തമ സമുദായം' എന്ന് പറഞ്ഞത്- ഇബ്നുകഥീർ (റ) മുതലായ മഹാൻമാർ പ്രസ്താവിച്ചതുപോലെ- മുസ്‌ലിം സമുദായത്തെ പൊതുവിൽ ഉൾപ്പെടുത്തിക്കൊണ്ടുള്ള ഒരു വിധിയത്രെ. അഥവാ- ചിലർ അഭിപ്രായപ്പെട്ടതുപോലെ നബിﷺയുടെ കാലത്തുള്ള മുസ്‌ലിംകളെ മാത്രം ഉദ്ദേശിച്ചുകൊണ്ട് പറഞ്ഞതല്ല. മറ്റ് പ്രവാചകൻമാർക്ക് സിദ്ധിച്ചിട്ടില്ലാത്തതും, നബിﷺ ക്ക് മാത്രം സിദ്ധിച്ചതുമായ ചില പ്രത്യേകതകൾ എടുത്തുപറഞ്ഞ കൂട്ടത്തിൽ وجُعِلَتْ أمتي خَيرَ الامم (എന്റെ സമുദായം സമുദായങ്ങളിൽ വെച്ച് ഉത്തമമായതാക്കപ്പെടുകയും ചെയ്തിരിക്കുന്നു) എന്ന് നബിﷺ പ്രസ്താവിച്ചതായി ഇമാം അഹ്‌മദ് (റ) ഉദ്ധരിച്ചിട്ടുള്ളത് പ്രസ്താവ്യമാകുന്നു. ഇതിന് ഉപോൽബലം നൽകുന്ന ഹദീഥുകൾ വേറെയും ഉണ്ട്. ഇബ്നുകഥീർ (റ) അവയിൽ പലതും ഉദ്ധരിച്ച് കാണാം. എന്നാൽ നബി തിരുമേനിﷺ യുടെ കാലത്തും അതിന്റെ അടുത്ത കാലങ്ങളിലുമുള്ള സത്യവിശ്വാസികൾ മേൽപറഞ്ഞതുപോലുള്ള സവിശേഷതകളിൽ മുന്നിട്ട് നിൽക്കുന്നവരായിരുന്നതുകൊണ്ട് ഉത്തമത്തത്തിന്റെ മുൻപന്തിയിൽ അവരാണുള്ളതെന്നുള്ള കാര്യത്തിൽ സംശയമില്ല. ഈ വസ്തുത ഒരു തിരുവചനത്തിൽ

നബിﷺ വ്യക്തമാക്കുകയും ചെയ്തിരിക്കുന്നു. خَيرَ أمتِى قرنى الخ (എന്റെ സമുദായത്തിൽ വെച്ച് ഉത്തമം എന്റെ കാലക്കാരാണ്. പിന്നീട് അവരോട് അടുത്തുവരുന്നവരും പിന്നീട് അവരോടടുത്ത് വരുന്നവരും പിന്നീട് അവരോടടുത്തവരും) എന്ന് പറഞ്ഞുകൊണ്ട് തിരുമേനി ഇങ്ങനെ തുടർന്നു: 'പിന്നെ അവരുടെ ശേഷം ചില ജനങ്ങളുണ്ടായിരിക്കും: അവർ സാക്ഷി പറയും, അവരോട് സാക്ഷ്യത്തിനാവശ്യപ്പെടുകയുമില്ല; അവർ ചതിക്കും, അവർ വിശ്വസിക്കപ്പെടുകയുമില്ല; അവർ നേർച്ചനേരും, അവർ നിറവേറ്റുകയുമില്ല. അവരിൽ (സുഖാഡംബര ജീവിതം നിമിത്തം) കൊഴുപ്പ് പ്രത്യക്ഷപ്പെടുകയും ചെയ്യും. (ബു; മു.) ഒരു രിവായത്തിൽ 'അവർ സത്യം ചെയ്യും. അവരോട് സത്യം ചെയ്യാൻ ആവശ്യപ്പെടുകയുമില്ല' എന്നുകൂടിയുണ്ട്.

......وَلَوْ آمَنَ أَهْلُ الْكِتَابِ (വേദക്കാർ വിശ്വസിച്ചിരുന്നെങ്കിൽ അതവർക്ക് കൂടുതൽ നല്ലതായിരുന്നു) എന്ന് പറഞ്ഞതിന്റെ താൽപര്യം, തങ്ങൾ നബിമാരുടെ പിൻഗാമികളും, വിശ്വാസികളുമാണെന്ന് അവർ പറയുന്നുണ്ടെങ്കിലും അവരുടെ വിശ്വാസവും നടപടികളുമെല്ലാം പിഴച്ചുപോയിരിക്കയാണ്; അതുകൊണ്ട് അവർ നബിﷺയിൽ വിശ്വസിച്ച് യഥാർത്ഥ സത്യവിശ്വാസികളായിത്തീരുന്ന പക്ഷം അവരും ഈ ഉത്തമ സമുദായത്തിൽ ഉൾപ്പെട്ട ഭാഗ്യവാൻമാരായിത്തീരും എന്നാകുന്നു. വേദക്കാർ എന്ന വാക്ക് ഇസ്റാഈല്യരെയും അല്ലാത്തവരെയും ഉൾപ്പെടുത്തുമെങ്കിലും, താഴെ കാണുന്ന പരാമർശങ്ങൾ വെച്ചുനോക്കുമ്പോൾ, ഇവിടെ ഇസ്റാഈല്യരെ പ്രത്യേകം ഉദ്ദേശിച്ചിരിക്കുന്നുവെന്നാണ് മനസ്സിലാകുന്നത്. ഏതായാലും, വേദക്കാരെല്ലാം വഴിപിഴച്ചവരും അവിശ്വാസികളുമായിക്കഴിഞ്ഞിട്ടില്ലെന്നും, അവരിൽ ചുരുക്കം ചിലർ സത്യവിശ്വാസികളായി നല്ലവരുണ്ടെന്നും, അധിക ഭാഗവും പിഴച്ചവർതന്നെയാണെന്നുംകൂടി അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഈ ചുരുക്കം ചിലരിൽ പെട്ടവരത്രെ അബ്ദുല്ലാഹിബ്നുസലാം (റ) പോലെയുള്ളവർ. വേദക്കാർ സത്യവിശ്വാസികളോടും ഇസ്ലാമിനോടും അസൂയയും ശത്രുതയും വെച്ച് പുലർത്തിക്കൊണ്ടാണിരിക്കുന്നതെന്ന് വെച്ച് അവരെ ഭയപ്പെടേണ്ടതില്ലെന്നും അല്ലാഹു സത്യവിശ്വാസികളെ അറിയിക്കുന്നു. അവർ നിമിത്തം കുറേയൊക്കെ, ശല്യവും സ്വൈര്യക്കേടും ഉണ്ടാവാമെന്നല്ലാതെ മുസ്ലിംകൾക്ക് ഉപദ്രവം വരുത്തുവാനുള്ള കഴിവും ധീരതയും അവർക്കില്ലെന്നും, അവർ യുദ്ധത്തിനുവന്നാൽതന്നെ പിൻതിരിഞ്ഞോടിക്കളയുകയേ ചെയ്കയുള്ളൂവെന്നും, വിജയം വരിക്കുവാൻ അവർക്ക് സാദ്ധ്യമല്ലെന്നും വ്യക്തമാക്കുകയും ചെയ്തിരിക്കുന്നു. ഖൈനുകാഅ്, നദ്വീർ, ഖുറൈള: ( قينقاع، نضير، قريظة ) എന്നീ യുദ്ധങ്ങൾ നടന്നപ്പോൾ മദീനായിലെ യഹൂദികളിലും, ഖൈബറിൽവെച്ച് അവിടുത്തെ യഹൂദികളിലും ഈ പ്രവചനത്തിന്റെ പുലർച്ച മുസ്ലിംകൾ കാണുകയും ചെയ്തു.

112-ാം വചനത്തിൽ അവർ എവിടെയായാലും അവരുടെ മേൽ നിന്ദ്യത- ഹീനത- അടിക്കപ്പെട്ടിരിക്കുന്നു (ضُرِبَتْ عَلَيْهِمُ الذِّلَّةُ أَيْنَ مَا ثُقِفُوا) എന്നും, അവർ അല്ലാഹുവിങ്കൽ നിന്നുള്ള കോപവും കൊണ്ട് മടങ്ങിയിരിക്കുന്നു (وَبَاءُوا بِغَضَبٍ مِنَ اللَّهِ) എന്നും അവരുടെ മേൽ നിർഗതി അഥവാ പതിതത്വം- അടിക്കപ്പെട്ടിരിക്കുന്നു. ( ضُرِبَتْ عَلَيْهِمُ الْمَسْكَنَةُ ) എന്നും, പറഞ്ഞതിന്റെ താൽപര്യം സൂറത്തുൽ ബക്വറഃ : 61 -ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. സന്ദർഭം നോക്കുമ്പോൾ യഹൂദികളും ക്രിസ്ത്യാനികളും ഉൾക്കൊള്ളുന്ന വേദക്കാരെക്കുറിച്ച് പൊതുവിലുള്ള പ്രസ്താവനയാണ് ഇതെന്ന് തോന്നാമെങ്കിലും അൽബക്വറഃയിലെ വചനത്തിൽ നിന്ന് യഹൂദികളെ ഉദ്ദേശിച്ചുകൊണ്ടുള്ള പ്രസ്താവനയാണിതെന്ന് മനസ്സിലാക്കാവുന്നതാണ്. നിന്ദ്യതയും പതിതത്വവും ഒരിക്കലും അവരെ വേർപിരിയാത്തവിധം അവരുടെ

സഹജഗുണങ്ങളായിട്ടുണ്ടെന്നും, അവരുടെ ജീവിതത്തിൽ അവർ ആകെ നേടിയെടുത്തത് അല്ലാഹുവിന്റെ കോപമാണെന്നുമാണ് അവിടെ പറഞ്ഞതിന്റെ രത്നച്ചുരുക്കം. കൂടുതൽ വിവരം അവിടെ നോക്കുക.

നിന്ദ്യതയെക്കുറിച്ച് പറഞ്ഞപ്പോൾ അവിടെ പ്രസ്താവിച്ചിട്ടില്ലാത്ത ഒരു വസ്തുത ഈ വചനത്തിൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു: 'അല്ലാഹുവിങ്കൽ നിന്നുള്ള വല്ല കയറും മനുഷ്യരിൽ നിന്നുള്ള വല്ല കയറും സഹിതമല്ലാതെ ( إِلَّا بِحَبْلٍ مِّنَ اللَّهِ وَحَبْلٍ مِّنَ النَّاسِ )' എന്നത്രെ അത്. അതായത്, അല്ലാഹുവിൽ നിന്നും മനുഷ്യരിൽനിന്നുമുള്ള എന്തെങ്കിലും ഒരു പിടുത്തം കിട്ടിയെങ്കിലല്ലാതെ നിന്ദ്യതയിൽ നിന്ന് അവർക്ക് ഒരിക്കലും രക്ഷപ്പെടുവാൻ സാധ്യമല്ല എന്നാണ് മൊത്തത്തിൽ ഇതിന്റെ താൽപര്യം. സത്യവിശ്വാസം സ്വീകരിക്കുക, മുസ്‌ലിംകളുമായി സഖ്യത്തിലോ സന്ധിയിലോ ഏർപ്പെടുക, ഇതര സമുദായങ്ങളുടെയോ, മുസ്‌ലിംകളുടെ ശത്രുക്കളുടെയോ സഖ്യം ലഭിക്കുക മുതലായവയെല്ലാം ഈ പിടികയറിന് ഉദാഹരണങ്ങളാകാവുന്നതാണ്.

അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് ഇസ്‌റാഈല്യർ ഇത്രയും പാത്രമാകുവാനുള്ള കാരണങ്ങളായി സൂറത്തുൽ ബക്വറഃയിലെ ആ വചനത്തിൽ പ്രസ്താവിച്ച അതേ കാരണങ്ങൾ തന്നെയാണ് അല്ലാഹു ഇവിടെയും പ്രസ്താവിച്ചിരിക്കുന്നത്. അതായത്, അവർ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കാതെ അവയെ നിഷേധിച്ചുകൊണ്ടിരുന്നതും, യാതൊരു ന്യായവുമില്ലാതെ അല്ലാഹുവിന്റെ പ്രവാചകൻമാരെ കൊലപ്പെടുത്തിക്കൊണ്ടിരുന്നതും, ഇതിന് അവരെ പ്രേരിപ്പിച്ചതാകട്ടെ, അനുസരണക്കേടും, അതിക്രമവും, ഇതിനെപ്പറ്റിയെല്ലാം ആവശ്യമായ വിശദീകരണം സൂറത്തുൽ ബക്വറഃയിൽ കഴിഞ്ഞുപോയിട്ടുള്ളതുകൊണ്ട് ഇവിടെ കൂടുതൽ വിവരിക്കേണ്ടതില്ല.

ഇസ്‌റാഈല്യരുടെ ചരിത്രം പരിശോധിച്ചാൽ, അവർ എന്നുതൊട്ട് അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് ഇരയായിത്തീർന്നുവോ അന്നുമുതൽ അവരിൽ നിന്ദ്യതയും പതിതത്വവും കുടിയേറുകയും ചെയ്തിട്ടുള്ളതായി വ്യക്തമാകും. ഇസ്‌ലാമിന്റെ ആവിർഭാവത്തിന് മുമ്പും, അതിനുശേഷം ഇന്നോളവും അവരിൽ പ്രകടമായി കാണാവുന്നതാണത്. ഇസ്‌ലാമിന് മുമ്പ് ഇറാക്വിലെയും, റോമായിലെയും സാമ്രാജ്യ ശക്തികൾക്കടിമപ്പെട്ടും. അവരുടെ മർദ്ദനമേറ്റും, അവർക്ക് കപ്പം കൊടുത്തും ദീർഘകാലം കഴിയേണ്ടി വന്നു. ഇസ്‌ലാമിക ഭരണം നിലവിൽ വന്നപ്പോൾ അതിന്റെ കീഴിൽ കപ്പം കൊടുത്തും, സമാധാന ഉടമ്പടികൾ ചെയ്തും ജീവിക്കേണ്ടി വന്നു. മുസ്‌ലിം ഭരണം ചിന്നിച്ചിതറിയ ശേഷവും– പലേടങ്ങളിലും പല രാഷ്ട്രങ്ങളിലുമായി– ഹീനരും, പതിതരുമായിട്ടേ അവർക്ക് ജീവിക്കുവാൻ കഴിഞ്ഞിട്ടുള്ളൂ. ചുരുക്കിപ്പറഞ്ഞാൽ, മറ്റൊരു കൂട്ടരുടെ ഔദാര്യമോ, സഹായമോ, കൂടാതെ, സ്വന്തം നിലക്ക് മാന്യവും സ്വതന്ത്രവുമായ ഒരു സമുദായമായി നില കൊള്ളുവാനോ, സ്വന്തമായ ഭരണാധികാരം സ്ഥാപിക്കുവാനോ അവർക്ക് കഴിഞ്ഞിട്ടില്ല. മുപ്പതിൽപരം കൊല്ലങ്ങൾക്ക് മുമ്പ് ഇസ്‌റാഈൽ രാഷ്ട്രം എന്നപേരിൽ ഫലസ്തീനിൽ ഒരു രാഷ്ട്രം യഹൂദികൾ സ്ഥാപിച്ചിട്ടുള്ളത് ശരിയാണ്. (*) പക്ഷേ, അതിന്റെ ഉത്ഭവവും, നിലനിൽപുമെല്ലാം തന്നെ അമേരിക്ക മുതലായ വൻകോയ്മകളുടെ കൈക്കാണുള്ളതെന്ന പരമാർത്ഥം പരക്കെ അറിയപ്പെട്ടതാണ്. അല്ലാഹുവിന്റെയും മനുഷ്യരു

***(*) കഴിഞ്ഞ രണ്ടാം ലോക മഹായുദ്ധം അവസാനിച്ച ശേഷം ക്രിസ്ത്വബ്ദം 1947ൽ ഐക്യരാഷ്ട്രസഭ ഫലസ്തീൻ നാടിനെ അറബികൾക്കും യഹൂദികൾക്കുമായി രണ്ടാക്കി വിഭജിച്ചു. 1948 മെയ്മാസത്തിൽ യഹൂദികളുടെ ഭാഗത്തിൽ ഇസ്‌റാ***

ടെയും കയറുസഹിതമല്ലാതെ നിന്ദ്യതയിൽ നിന്ന് അവർക്ക് രക്ഷയില്ല എന്ന് അല്ലാഹു പ്രസ്താവിച്ചതിന് ഇതൊരു ഉദാഹരണമായി എടുക്കാവുന്നതുമാകുന്നു. പല രാഷ്ട്ര ങ്ങളും ഇന്നുവരെ അതിനെ ഒരു രാഷ്ട്രമായി അംഗീകരിച്ച് കഴിഞ്ഞിട്ടില്ല. മുസ്ലിം രാഷ്ട്രങ്ങൾ മുഴുവനും അതിനോട് അങ്ങേ അറ്റം ശത്രുതയിലും വൈരാഗ്യത്തിലു മാണുള്ളതെന്നതിരിക്കട്ടെ, അമുസ്ലിം രാഷ്ട്രങ്ങളിൽ തന്നെ പലതും അതിന്റെ നേരെ അനുഭാവത്തിലല്ല കഴിയുന്നതെന്നുള്ളതും ശ്രദ്ധേയമാകുന്നു. പൊതുവെ പറ ഞ്ഞാൽ. ഇത്രയും വെറുക്കപ്പെട്ട ഒരു രാഷ്ട്രം ലോകത്ത് മറ്റെവിടെയും കാണപ്പെടു കയില്ലതന്നെ.

വേറൊരു വശംകൂടി ഓർമിക്കേണ്ടിയിരിക്കുന്നു: ഇസ്റാഈൽ രാഷ്ട്രമോ, യഹൂദ സമുദായമോ എത്ര ശപിക്കപ്പെട്ടതായിരുന്നാലും, കേവലം വലുപ്പം കൊണ്ടും ജനസം ഖ്യകൊണ്ടും വളരെ ചെറുതായ (*) ആ രാഷ്ട്രത്തെ തുടച്ച് നീക്കുന്നത് പോകട്ടെ, അടക്കി നിറുത്തുവാനും, മുസ്ലിംകൾക്കെതിരെയുള്ള അതിന്റെ നീക്കങ്ങളെ പരാജയ പ്പെടുത്തുവാനും ദശക്കണക്കിലുള്ള അറബി മുസ്ലിം രാഷ്ട്രങ്ങൾക്കോ, അറബികള ല്ലാത്ത മുസ്ലിം രാഷ്ട്രങ്ങൾക്കോ ഇതുവരെയും കഴിഞ്ഞിട്ടില്ല. അടുത്ത കാലത്ത് കഴി ഞ്ഞേക്കുമെന്ന പ്രതീക്ഷക്കും വഴികാണുന്നില്ല. അറബി രാഷ്ട്രങ്ങളാണെങ്കിൽ, സമ്പ ത്തുകൊണ്ടും അഭിവൃദ്ധികൊണ്ടും എന്നത്തെക്കാളുമധികം മുൻപന്തിയിലുമാണ് ഇന്നു ള്ളത്. എന്താണതിന് കാരണം? മുസ്ലിം രാഷ്ട്രങ്ങളെന്ന നിലക്കാണ് അവ അറിയപ്പെ ടുന്നതെങ്കിലും യഥാർത്ഥ ഇസ്ലാമിക ചൈതന്യം അവിടങ്ങളിൽ വിരളമായിരിക്കുന്നു. സമ്പൽസമൃദ്ധിയുടെ പെരുപ്പത്തോടൊപ്പം ഇസ്ലാമിക ജീവിതത്തിൽ നിന്നുള്ള അകൽച്ചയും, ഭൗതിക സുഖാഢംബരങ്ങളിലുള്ള താൽപര്യവുമാണ് അവിടങ്ങളിൽ വർദ്ധിച്ചുകൊണ്ടിരിക്കുന്നത്. അറബി രാഷ്ട്രങ്ങൾക്കിടയിൽ നിലവിലുള്ള അനൈക്യ വും, പരസ്പര ശത്രുതയും അതിന്റെ അനിവാര്യഫലങ്ങളുമാകുന്നു.

ഖുലഫാഉർറാശിദിന്റെ കാലത്ത് ഇറാക് യുദ്ധങ്ങളിലെ സർവ്വസൈന്യാധിപനും

---

*ഈൽ രാഷ്ട്രം സ്ഥാപിതവുമായി. ലോകത്തിൽ അവിടവിടെയായി ചിന്നിച്ചിതറി യും, പലേടങ്ങളിലും- വിശേഷിച്ച് നാസികളുടെ കീഴിൽ- മർദ്ദിതരായും കഴിഞ്ഞു കൂടിയിരുന്ന യഹൂദികളെ ഒന്നിച്ച് കുടിയിരുത്തിക്കൊണ്ടായിരുന്നു അത്. സിയോ ണിസ്റ്റ് പ്രസ്ഥാനം യൂറോപ്യൻ നാടുകളിൽ വരുത്തിയ സ്വാധീനവും, നാസികൾക്കെ തിരെ രണ്ടാംലോക മഹായുദ്ധത്തിൽ പങ്കെടുത്ത അമേരിക്ക, ഇംഗ്ലണ്ട് മുതലായ വൻ ശക്തികളടങ്ങിയ സഖ്യകക്ഷികളുടെ സ്ഥാപിത താൽപര്യങ്ങളുമാണ് ഇതിന് കളമൊരുക്കിയത്. അതിന്റെ ജനയിതാക്കളായ വൻകോയ്മകൾ തന്നെ അതിനെ പാലൂട്ടി വളർത്തിക്കൊണ്ടിരുന്നു. ഇന്നും അവരുടെ സഹായവും അനുഭാവവും തന്നെയാണ് ഇസ്റാഈലിനെ നിലനിറുത്തുന്നത്. അറബിരാഷ്ട്രങ്ങളുമായി അനേകം സംഘട്ടനങ്ങൾ നടന്നു. ഇപ്പോഴും നടക്കുന്നു. കൂട്ടത്തിൽ ക്രി. 1967ലും 1973ലും നടന്ന യുദ്ധങ്ങൾ പ്രധാനങ്ങളാകുന്നു.*

*(*) രാഷ്ട്രം സ്ഥാപിച്ചശേഷം പലപ്പോഴായി അവർപിടിച്ചടക്കി കയ്യേറിയ സ്ഥല ങ്ങൾ ഒഴിവാക്കിയാൽ, ഒരു ജില്ലയോളം വരുന്ന ആ രാഷ്ട്രത്തിൽ ആകെയുള്ള ജനസംഖ്യ 25 ലക്ഷത്തിൽപരം വരും. ഇവരിൽ രണ്ട് ലക്ഷത്തോളം മുസ്ലിംകളും അരലക്ഷത്തോളം ക്രിസ്ത്യാനികളും ഉൾപ്പെടുമെന്ന് പറയപ്പെടുന്നു. (24-11-77 ലെ മാതൃഭൂമി ദിനപത്രത്തിൽ നിന്ന്)*

സ്വഹാബീ പ്രമുഖന്മാരിൽ ഒരാളും, നബി തിരുമേനിﷺയുടെ അമ്മാമനുമായിരുന്ന സഅ്ദുബ്നുഅബീവക്വാസ് (റ)ന് ഖലീഫാ ഉമർ (റ) നൽകിയ ചില ഉപദേശങ്ങൾ ഓർമിക്കുന്നത് ഇവിടെ സന്ദർഭോചിതമാകുന്നു. അദ്ദേഹത്തെ പറഞ്ഞയച്ചപ്പോൾ അദ്ദേഹത്തോട് ഉമർ (റ) ചെയ്ത വസ്വിയ്യത്തിന്റെ സാരം ഇതാണ്: 'സഅ്ദേ, താങ്കൾ അല്ലാഹുവിന്റെ റസൂലിന്റെ അമ്മാമനും സ്നേഹിതനുമാണെന്നുള്ള കാര്യം താങ്കളെ വഞ്ചിതനാക്കരുത്. തിന്മയെ അല്ലാഹു തിന്മകൊണ്ട് മായിച്ചുകളയുകയില്ല, നന്മകൊണ്ടേ തിന്മയെ മായിക്കുകയുള്ളൂ. അല്ലാഹുവിന് വഴിപ്പെടുന്നത് മുഖേനയല്ലാതെ, അല്ലാഹുവിനും ഒരാൾക്കുമിടയിൽ കുടുംബബന്ധമൊന്നുമില്ല. അല്ലാഹുവിന്റെ മതത്തിൽ എല്ലാവരും സമൻമാരാണ്. റസൂൽﷺ ഏതൊന്ന് കൈവിടാതെ വന്നിരുന്നതായി താങ്കൾ കണ്ടുവോ അത് താങ്കളും കൈവിടാതെ മുറുകെ പിടിക്കുക.' പിന്നീട് സ്അ്ദ് (റ) പോയശേഷം അദ്ദേഹത്തിനയച്ച ഒരു എഴുത്തിലെ ചില വാചകങ്ങൾ ഇങ്ങനെയായിരുന്നു: 'താനും തന്റെ ഒന്നിച്ചുള്ളവരും സദാ 'തക്വ്‌വ' (ഭയഭക്തി)യുള്ളവരായിരിക്കണം. ശത്രുക്കൾക്കെതിരെയുള്ള ഏറ്റവും വലിയ സന്നാഹവും, ഏറ്റവും വലിയ യുദ്ധതന്ത്രവും അതത്രെ. നിങ്ങൾ നിങ്ങളുടെ ശത്രുക്കളെക്കാളധികം നിങ്ങളെക്കുറിച്ച് തന്നെ ജാഗരൂകരായിരിക്കണം. കാരണം, സൈന്യം ചെയ്യുന്ന പാപങ്ങളെയാണ് അവരുടെ ശത്രുക്കളെക്കാൾ ഞാൻ ഭയപ്പെടുന്നത്. മുസ്‌ലിംകളുടെ ശത്രുക്കൾ അല്ലാഹുവിനോട് അനുസരണക്കേട് കാണിക്കുന്നതുകൊണ്ട് മാത്രമാണ് അവർക്കെതിരിൽ മുസ്‌ലിംകൾക്ക് സഹായം ലഭിക്കുന്നത്. ശത്രുക്കൾ അല്ലാഹുവിനോട് അനുസരണയില്ലാത്തപക്ഷം, നമുക്കവരോട് എതിർക്കുവാൻ കഴിവുണ്ടാകയില്ല. കാരണം, നമ്മുടെ എണ്ണം അവരുടെ എണ്ണം പോലെയില്ല. നമ്മുടെ യുദ്ധസന്നാഹങ്ങൾ അവരുടെ സന്നാഹം പോലെയുമില്ല. അപ്പോൾ, പാപത്തിൽ നാമും അവരെപ്പോലെ ആയിത്തീർന്നാൽ, ശക്തിയിൽ അവർ നമ്മെ കവച്ചുവെക്കും. ഇല്ലെങ്കിലോ, നമ്മുടെ യോഗ്യതകൊണ്ട് നമുക്കവരെ ജയിക്കാം. നമ്മുടെ ശക്തികൊണ്ട് നാം അവരെ ജയിക്കുകയില്ല......' (*)

നിന്ദ്യാവസ്ഥയിൽ നിന്ന് വല്ല രക്ഷയും ലഭിക്കുവാൻ ഒരു പക്ഷേ അവർക്ക് സാദ്ധ്യമായേക്കുമെന്ന് അല്ലാഹു ചൂണ്ടിക്കാട്ടിയെങ്കിലും, അല്ലാഹുവിന്റെ കോപത്തിൽ നിന്നും, പതിതത്വത്തിൽനിന്നും ഒരിക്കലെങ്കിലും അവർക്ക് രക്ഷ കിട്ടുവാൻ മാർഗമുള്ളതായി അല്ലാഹു സൂചിപ്പിച്ചിട്ടില്ല. അല്ലാഹുവിന്റെ ശാപകോപത്തിന്റെ ഫലം പരലോകത്തു വെച്ച് അവർ അനുഭവിക്കുമെന്ന് തീർച്ചതന്നെ. ഇഹലോകത്തെ സ്ഥിതി പറയുകയാണെങ്കിൽ, അധമബോധവും, പതിതത്വ മനഃസ്ഥിതിയും യഹൂദരുടെ ഒരു സ്വഭാവ പ്രകൃതിതന്നെയാകുന്നു. വമ്പിച്ച ധനമോഹവും അതിയായ പിശുക്കും അവരുടെ ഒരു വിശേഷതയാണെന്ന് പറയാം. അതുകൊണ്ട് ധനം ചിലവഴിക്കുന്നതിലും സമ്പാദ്യം അനുഭവിക്കുന്നതിലും ധനിക ദരിദ്രവ്യത്യാസം കൂടാതെ അവർ കഴിഞ്ഞുകൂടിയിട്ടുണ്ടോ അവിടെയെല്ലാം ഒരു താണതരം പ്രജകളായല്ലാതെ അവർ ഗണിക്കപ്പെട്ട ചരിത്രമില്ല. അവരുടേതായ ഒരു രാഷ്ട്രം നിലവിൽ വന്ന ഇക്കാലത്തുപോലും ഒരു സമുദായമെന്ന നിലക്ക് മറ്റുള്ളവരുടെയെല്ലാം എതിർപ്പിനും വെറുപ്പിനും ഇത്രയും പാത്രമായ ഒരു സമൂഹം വേറെ ഇല്ല.

വേദക്കാരെ- പ്രത്യേകിച്ചും ഇസ്‌റാഈല്യരെ- ക്കുറിച്ച് ക്വുർആനിൽ ഇങ്ങനെയുള്ള അനേകം പരാമർശങ്ങളിൽ നിന്ന് നാം കുറേ ചരിത്ര വിവരങ്ങൾ മനഃപാഠമിടുക മാത്ര

---

*(*) من اتمام الوفاء فى سيرة الخلفاء للشيخ محمد الخضرى بك ـ رح*

മല്ല ചെയ്യേണ്ടത്. ആ ചരിത്രങ്ങളിലടങ്ങിയ പാഠങ്ങൾ മനസ്സിരുത്തുകയും, അവർക്ക് പിണഞ്ഞ ദോഷങ്ങൾ നമുക്ക് വരാതിരിക്കുവാൻ നാമത് ഉപയോഗപ്പെടുത്തുകയുമാണ് ചെയ്യേണ്ടത്. അല്ലാഹു നമ്മെ അതിന് തുണക്കട്ടെ. ആമീൻ. അല്ലാഹു പറയുന്നു:-

لَيْسُوا۟ سَوَآءً ۗ مِّنْ أَهْلِ ٱلْكِتَـٰبِ أُمَّةٌ قَآئِمَةٌ يَتْلُونَ ءَايَـٰتِ ٱللَّهِ ءَانَآءَ ٱلَّيْلِ وَهُمْ يَسْجُدُونَ ﴿١١٣﴾

﴾113﴿ അവർ [വേദക്കാർ-എല്ലാവരും] സമമല്ല; വേദക്കാരിൽ ചൊവ്വിന് നിലകൊള്ളുന്ന ഒരു സമൂഹം ഉണ്ട്: രാത്രി സമയങ്ങളിൽ അവർ 'സജൂദ്' [സാഷ്ടാംഗനമസ്കാരം] ചെയ്തുകൊണ്ട് അല്ലാഹുവിന്റെ 'ആയത്ത്' [വേദവാക്യം] പാരായണം ചെയ്യുന്നു. (ഇങ്ങനെയുള്ള ഒരു സമൂഹം)

يُؤْمِنُونَ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ وَيَأْمُرُونَ بِٱلْمَعْرُوفِ وَيَنْهَوْنَ عَنِ ٱلْمُنكَرِ وَيُسَـٰرِعُونَ فِى ٱلْخَيْرَٰتِ وَأُو۟لَـٰٓئِكَ مِنَ ٱلصَّـٰلِحِينَ ﴿١١٤﴾

﴾114﴿ അവർ അല്ലാഹുവിലും, അന്ത്യനാളിലും വിശ്വസിക്കുന്നു; അവർ സദാചാരം കൊണ്ട് കൽപിക്കുകയും, ദുരാചാരത്തെക്കുറിച്ച് വിരോധിക്കുകയും, നല്ല കാര്യങ്ങളിൽ പരസ്പരം ധൃതികൂട്ടികൊണ്ടിരിക്കുകയും ചെയ്യുന്നു. അക്കൂട്ടർ സദ്‌വൃത്തൻമാരിൽപെട്ടവരുമാണ്.

وَمَا يَفْعَلُوا۟ مِنْ خَيْرٍ فَلَن يُكْفَرُوهُ ۗ وَٱللَّهُ عَلِيمٌۢ بِٱلْمُتَّقِينَ ﴿١١٥﴾

﴾115﴿ അവർ നല്ല കാര്യമായി എന്ത് ചെയ്യുന്നതായാലും അതിൽ അവരോട് നന്ദികേട് ചെയ്യപ്പെടുകയില്ല തന്നെ. അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരെപ്പറ്റി അറിയുന്നവനാകുന്നു.

---

﴾113﴿ لَيْسُوا അവരല്ല سَوَاءً സമം, ഒരുപോലെ مِنْ أَهْلِ الْكِتَابِ വേദക്കാരിൽ ഉണ്ട് أُمَّةٌ ഒരു സമുദായം (സമൂഹം) قَائِمَةٌ നേരെ (ചൊവ്വിന്) നിൽക്കുന്ന يَتْلُونَ അവർ പാരായണം ചെയ്യും آيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തുകളെ آنَاءَ اللَّيْلِ രാത്രി നേരങ്ങളിൽ وَهُمْ يَسْجُدُونَ അവർ സജൂദ് ചെയ്തുകൊണ്ട്, അവർ സജൂദ് ചെയ്യും ﴾114﴿ يُؤْمِنُونَ അവർ വിശ്വസിക്കുന്നു بِاللَّهِ അല്ലാഹുവിൽ وَالْيَوْمِ الْآخِرِ അന്ത്യദിനത്തിലും وَيَأْمُرُونَ അവർ കൽപിക്കുക (ഉപദേശിക്കുക)യും ചെയ്യുന്നു بِالْمَعْرُوفِ സദാചാരം കൊണ്ട് وَيَنْهَوْنَ അവർ വിരോധിക്കയും ചെയ്യുന്നു عَنِ الْمُنْكَرِ ദുരാചാര

ത്തെക്കുറിച്ച് وَيُسَارِعُونَ അവർ പരസ്പരം ധൃതിപ്പെടുകയും (വാശിപൂർവ്വം ബദ്ധപ്പെടുകയും) ചെയ്യും فِي الْخَيْرَاتِ നല്ല കാര്യങ്ങളിൽ وَأُولَٰئِكَ അക്കൂട്ടർ مِنَ الصَّالِحِينَ നല്ലവരിൽ പെട്ടവരുമാണ് ﴾115﴿ وَمَا يَفْعَلُوا അവർ എന്ത് ചെയ്യുന്നതായാലും مِنْ خَيْرٍ നല്ലതായിട്ട് فَلَنْ يُكْفَرُوهُ അവരോട് (അവർക്ക്) അതിൽ (അതിനോട്) നന്ദികേട് കാണിക്കപ്പെടുന്നതേയല്ല وَاللَّهُ അല്ലാഹു عَلِيمٌ അറിയുന്നവനാണ് بِالْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവരെപ്പറ്റി

---

വേദക്കാരെപ്പറ്റി അവർ അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് വിധേയരായിരിക്കയാണെന്ന് കഴിഞ്ഞ വചനത്തിൽ പറഞ്ഞു. എന്നാൽ, പൊതുവിലുള്ള സ്ഥിതി അതാണെങ്കിലും അവർ മുഴുവനും അങ്ങനെയുള്ളവരല്ലെന്നും അൽപം ചിലർ നേർമാർഗത്തിലും സത്യവിശ്വാസത്തിലും ഉറച്ചുനിൽക്കുന്നവരുണ്ടെന്നും ഈ വചനങ്ങളിൽ അല്ലാഹു അറിയിക്കുന്നു. നബി തിരുമേനിﷺയുടെ മുമ്പും, തിരുമേനിയുടെ കാലത്തും ഇങ്ങനെയുള്ളവർ അവരിൽ ചുരുക്കം പേരുണ്ടായിരിക്കും. പക്ഷേ, നബിﷺയുടെ കാലത്തും അതിനുശേഷമുള്ളവരും നബിﷺയിൽ വിശ്വസിക്കൽ അനിവാര്യമത്രെ, അതുകൊണ്ടാണ് വേദക്കാരിൽ നിന്ന് നബിﷺയിൽ വിശ്വസിച്ച് ഇസ്‌ലാമിനെ അംഗീകരിച്ച വ്യക്തികളാണ് ഇവരെക്കൊണ്ട് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്ന് പല വ്യാഖ്യാതാക്കളും പറയുന്നത്. ഇബ്നു ഇസ്ഹാക്, ത്വബ്റാനീ, ബൈഹകീ, ഇബ്നു ജരീർ (റ) മുതലായവർ ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി ഉദ്ധരിച്ച ഒരു രിവായത്തിന്റെ സാരം ഇപ്രകാരമാകുന്നു: 'അബ്ദുല്ലാഹിബ്നുസലാം (റ) മുതലായവർ ഇസ്‌ലാമിൽ പ്രവേശിക്കുകയും, നബിﷺയിൽ വിശ്വസിക്കുകയും ചെയ്തപ്പോൾ, യഹൂദി പണ്ഡിതൻമാരും, അവരിലുള്ള അവിശ്വാസികളും പറഞ്ഞു: ഞങ്ങളിൽ മോശക്കാരായ ആളുകൾ മാത്രമാണ് മുഹമ്മദിൽ വിശ്വസിച്ചത്, അവർ നല്ലവരായിരുന്നുവെങ്കിൽ, അവർ തങ്ങളുടെ പിതാക്കളുടെ മതം വിട്ട് മറ്റൊന്നിലേക്ക് പോകുമായിരുന്നില്ല. അപ്പോഴാണ് ഈ വചനം അവതരിച്ചത്.' ഈ വചനങ്ങളിൽ അല്ലാഹു എടുത്ത് പറഞ്ഞ ഗുണങ്ങളോടുകൂടിയവർ നബിﷺയുടെ വെളിപ്പാടിനുശേഷം നബിﷺയിൽ വിശ്വസിച്ചവരായിരിക്കുവാനേ നിവൃത്തിയുള്ളുവെന്ന് പറയേണ്ടതില്ല.

ഈ സദ്‌വൃത്തരെപ്പറ്റി അല്ലാഹു പ്രശംസിച്ച് പറഞ്ഞ കാര്യങ്ങൾ:

(1) അവർ സുജൂദ് ചെയ്തുകൊണ്ട് രാത്രി സമയങ്ങളിൽ അല്ലാഹുവിന്റെ ആയത്തുകൾ പാരായണം ചെയ്യും. അതായത്, രാത്രി നമസ്കരിക്കുകയും നമസ്കാരത്തിൽ ക്വുർആൻ പാരായണം നടത്തിക്കൊണ്ടിരിക്കുകയും ചെയ്യുമെന്നർത്ഥം. അപ്പോൾ, സുജൂദുകൊണ്ടുദ്ദേശ്യം നമസ്കാരമായിരിക്കും. നമസ്കാരത്തെപ്പറ്റി സുജൂദ് എന്നും, റുകൂഉ് എന്നും ക്വുർആനിൽ ഉപയോഗിക്കുക പതിവാണല്ലോ. അതോടുകൂടി സുജൂദിൽ ക്വുർആൻ പാരായണം നിയമിക്കപ്പെട്ടിട്ടുമില്ല. അത് നബിﷺ വിരോധിക്കുകയും ചെയ്തിട്ടുണ്ട് وَهُمْ يَسْجُدُونَ എന്ന വാക്കിന് 'അവർ സുജൂദ് ചെയ്യുകയും ചെയ്യും' എന്നും അർത്ഥം വരാം. ആശയത്തിൽ വ്യത്യാസമില്ല താനും.

(2) അവർ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നു. വേദക്കാർ പ്രത്യക്ഷത്തിൽ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവരാണെങ്കിലും ശിർക്ക്

കലർന്നുകൊണ്ട് മാത്രമേ അവർ അല്ലാഹുവിൽ വിശ്വസിക്കുന്നുള്ളൂ. അന്ത്യനാളിനെക്കുറിച്ചാകട്ടെ, അവർക്ക് അവരുടെതായ ചില അർത്ഥവ്യാഖ്യാനങ്ങളാണുള്ളത്. ക്വുർആന്റെ വ്യക്തമായ വിവരണങ്ങൾക്ക് നിരക്കാത്തതുമാണവ. അതുകൊണ്ട് ഈ ആളുകൾ അങ്ങനെയുള്ളവരല്ല അവർ ശരിക്കുള്ള വിശ്വാസം സ്വീകരിച്ചവരാണ്- എന്നാണിതിന്റെ താൽപര്യം.

(3) അവർ സൽക്കാര്യം കൊണ്ട് ജനങ്ങളെ ഉപദേശിക്കുകയും, ദുഷ്കാര്യങ്ങളെക്കുറിച്ച് വിരോധിക്കുകയും ചെയ്യും. സത്യം മൂടിവെക്കുക, ജനഹിതത്തിനും സ്വന്തം താൽപര്യത്തിനും ഒപ്പിച്ച് സത്യം വളച്ചുതിരിക്കുക, മറ്റുള്ളവർ എന്തു വേണ്ടാവൃത്തി ചെയ്യുന്നത് കണ്ടാലും മൗനം ദീക്ഷിക്കുക മുതലായതൊന്നും അവരുടെ പതിവല്ലെന്ന് സാരം.

(4) അവർ നല്ല കാര്യങ്ങളിൽ ധൃതിപൂർവ്വം മുന്നേറിക്കൊണ്ടിരിക്കും.

വേദക്കാരിലുള്ള ബഹു ഭൂരിഭാഗം ഇപ്പറഞ്ഞ ഗുണങ്ങളില്ലാത്തവരാകുന്നു. അതുകൊണ്ടുതന്നെയാണ് അവരെപ്പറ്റി (110-ാം വചനത്തിൽ) 'അവരിൽ അധികവും തോന്നിയവാസികളാണെ'ന്ന് പറഞ്ഞതും. നേരെ മറിച്ച് ഇവരെപ്പറ്റി 'അവർ സദ്വൃത്തൻമാരിൽ പെട്ടവരാണ്' എന്ന് അല്ലാഹു സാക്ഷ്യപ്പെടുത്തിയിരിക്കുകയാണ്. കൂടാതെ, അവർ ചെയ്യുന്ന ഏതൊരു നല്ല കാര്യവും- അതെത്ര നിസ്സാരമായാലും ശരി- അല്ലാഹു പാഴാക്കുകയില്ലെന്നും, നന്ദിപൂർവ്വം സ്വീകരിച്ച് പ്രതിഫലം നൽകുന്നതാണെന്നും സന്തോഷവാർത്ത അറിയിക്കുകയും ചെയ്തിരിക്കുന്നു.

إِنَّ ٱلَّذِينَ كَفَرُوا۟ لَن تُغْنِىَ عَنْهُمْ أَمْوَٰلُهُمْ وَلَآ أَوْلَـٰدُهُم مِّنَ ٱللَّهِ شَيْـًٔا ۖ وَأُو۟لَـٰٓئِكَ أَصْحَـٰبُ ٱلنَّارِ ۚ هُمْ فِيهَا خَـٰلِدُونَ ﴿١١٦﴾

**《116》 നിശ്ചയമായും, അവിശ്വസിച്ചിട്ടുള്ളവർ,- അവരുടെ സ്വത്തുക്കളാകട്ടെ, അവരുടെ മക്കളാകട്ടെ, അല്ലാഹുവിൽ നിന്നു(ള്ള ശിക്ഷ) യാതൊന്നും അവർക്ക് തടുത്ത് കൊടുക്കുന്നതേയല്ല. അക്കൂട്ടർ, നരകത്തിന്റെ ആൾക്കാരുമാകുന്നു; അവർ അതിൽ നിത്യവാസികളായിരിക്കും.**

مَثَلُ مَا يُنفِقُونَ فِى هَـٰذِهِ ٱلْحَيَوٰةِ ٱلدُّنْيَا كَمَثَلِ رِيحٍ فِيهَا صِرٌّ أَصَابَتْ حَرْثَ قَوْمٍ ظَلَمُوٓا۟ أَنفُسَهُمْ فَأَهْلَكَتْهُ ۚ

**《117》 ഈ ഐഹികജീവിതത്തിൽ അവർ ചിലവഴിക്കുന്നതിന്റെ ഉപമ, ഒരു കാറ്റിന്റെ മാതിരിയാകുന്നു: അതിൽ അതിശൈത്യമുണ്ട്; തങ്ങളുടെ സ്വന്തങ്ങളോട് തന്നെ അക്രമം പ്രവർത്തിച്ച ഒരു ജനതയുടെ കൃഷിയിടത്തിന് അത് ബാധിച്ചു; എന്നിട്ട് അതിനെ അത് നശിപ്പിച്ചുകളഞ്ഞു. (ഇങ്ങനെയുള്ള ഒരു കാറ്റിന്റെ മാതിരി)**

| | |
|---|---|
| **അല്ലാഹു അവരോട് അക്രമം പ്രവർത്തിച്ചിട്ടില്ലതാനും എങ്കിലും അവർ തങ്ങളുടെ സ്വന്തങ്ങളോടു തന്നെ അക്രമം പ്രവർത്തിക്കുന്നു.** | وَمَا ظَلَمَهُمُ ٱللَّهُ وَلَٰكِنْ أَنفُسَهُمْ يَظْلِمُونَ ﴿١١٧﴾ |

﴾116﴿ إِنَّ الَّذِينَ كَفَرُوا നിശ്ചയമായും അവിശ്വസിച്ചവർ لَنْ تُغْنِيَ ധന്യമാക്കുക (തടുക്കുക)യില്ലതന്നെ عَنْهُمْ അവർക്ക് أَمْوَالُهُمْ അവരുടെ സ്വത്തുക്കൾ وَلَا أَوْلَادُهُمْ അവരുടെ മക്കളും (സന്താനങ്ങളും) ഇല്ല مِنَ اللَّهِ അല്ലാഹുവിൽ നിന്ന് شَيْئًا യാതൊന്നും ഒട്ടും وَأُولَٰئِكَ അക്കൂട്ടർ أَصْحَابُ النَّارِ നരകത്തിന്റെ ആൾക്കാരുമാകുന്നു هُمْ فِيهَا അവർ അതിൽ خَالِدُونَ സ്ഥിരവാസികൾ ആകുന്നു ﴾117﴿ مَثَلُ مَا യാതൊന്നിന്റെ ഉപമ, ഉദാഹരണം يُنْفِقُونَ അവർ ചിലവഴിക്കുന്ന فِي هَٰذِهِ الْحَيَاةِ ഈ ജീവിതത്തിൽ الدُّنْيَا ഐഹികമായ كَمَثَلِ ഉപമപോലെയാണ് رِيحٍ ഒരു കാറ്റിന്റെ فِيهَا അതിലുണ്ട് صِرٌّ അതിശൈത്യം أَصَابَتْ അത് ബാധിച്ചു حَرْثَ قَوْمٍ ഒരു ജനതയുടെ വിളയ്ക്ക്, വിളയിടത്തിന് ظَلَمُوا അവർ അക്രമം (അനീതി) ചെയ്തിരിക്കുന്നു أَنْفُسَهُمْ തങ്ങളുടെ സ്വന്തങ്ങളോട് فَأَهْلَكَتْهُ എന്നിട്ടത് അതിനെ നശിപ്പിച്ചു وَمَا ظَلَمَهُمُ അവരെ അക്രമിച്ചിട്ടുമില്ല اللَّهُ അല്ലാഹു وَلَٰكِنْ എങ്കിലും, പക്ഷേ أَنْفُسَهُمْ അവരുടെ സ്വന്തങ്ങളെ, തങ്ങളെത്തന്നെ يَظْلِمُونَ അവർ അക്രമിക്കുന്നു.

അവിശ്വാസികൾക്ക്– അവർ ഏതു തരത്തിൽ പെട്ടവരാകട്ടെ– അവരുടെ കർമങ്ങൾ നിമിത്തം പരലോകത്ത് യാതൊരു പുണ്യവും ലഭിക്കുവാനില്ലെന്ന് അല്ലാഹു ഒന്നിലധികം സ്ഥാനത്ത് വ്യക്തമാക്കിയിട്ടുള്ളതാണ്. ഇവിടെയും അതിനെക്കുറിച്ചാണ് പറയുന്നത്. മനുഷ്യന്റെ രക്ഷക്കും പ്രതാപത്തിനും ഈ ലോകത്ത് ഏറ്റവും പ്രധാനമായതാണല്ലോ സ്വത്തും മക്കളും. പരലോകത്ത് അവർക്ക് അത് രണ്ട് കൊണ്ടും ഉപകാരമൊന്നും ലഭിക്കുവാൻ പോകുന്നില്ല. ശാശ്വതമായ നരകശിക്ഷയായിരിക്കും അവർക്കവിടെ ലഭിക്കുക. എന്നൊക്കെയാണ് ആദ്യത്തെ വചനത്തിന്റെ താൽപര്യം. അപ്പോൾ, ഒരു സംശയത്തിനവകാശമുണ്ടാകുന്നു: ദാന ധർമാദി നല്ല വിഷയങ്ങളിൽ അവിശ്വാസികൾ ധനം ചിലവഴിക്കാറുണ്ടല്ലോ. അതിനും പ്രതിഫലമൊന്നും ലഭിക്കുകയില്ലേ? ഈ സംശയത്തിനുള്ള മറുപടിയാണ് ഒരു ഉദാഹരണത്തിലൂടെ രണ്ടാമത്തെ വചനത്തിൽ അടങ്ങിയിരിക്കുന്നത്. ഉൽപ്പന്നങ്ങളെ മരവിപ്പിച്ച് നശിപ്പിക്കുന്ന അതിശൈത്യമായ ഒരു കൊടുങ്കാറ്റ് ബാധിച്ചാൽ കൃഷിയിടങ്ങളിലെ ഫലം നഷ്ടപ്പെടുന്നത് പോലെയാണ് അവരുടെ ദാന ധർമങ്ങളുടെയും സ്ഥിതി. അഥവാ, അവരുടെ അവിശ്വാസവും അതനുസരിച്ചുള്ള ദുഷ്പ്രവൃത്തികളുമാകുന്ന കൊടുങ്കാറ്റ് അവരുടെ കർമഫലങ്ങളെയും നാശപ്പെടുത്തിക്കളയുമെന്ന് സാരം.

صِرٌّ (സ്വിർറുൻ) എന്ന പദത്തിന് 'അതിശൈത്യം' എന്നാണ് മിക്കവാറും ക്വുർആൻ വ്യാഖ്യാതാക്കളും, ഭാഷാ പണ്ഡിതൻമാരും അർത്ഥം കൽപിക്കുന്നത്. അതാണ് നാമും സ്വീകരിച്ചിരിക്കുന്നത്. 'തീ' എന്നും 'വിഷക്കാറ്റ്' എന്നും അർത്ഥമാക്കിയവരും ഉണ്ട്. ഉഗ്രമായ കൊടുങ്കാറ്റ് വരുമ്പോൾ– അത് തീക്കാറ്റോ, വിഷക്കാറ്റോ ഹിമക്കാറ്റോ ഏതാ

യാലും ശരി– അതുമൂലം സംഭവിക്കുന്ന നാശനഷ്ടങ്ങൾ ഒരുപോലെത്തന്നെയായിരിക്കുമല്ലോ. ഈ ഉപമയിൽ, കൃഷിയിടത്തിന്റെ ഉടമകളെപ്പറ്റി قَوۡمٍ ظَلَمُوٓاْ أَنفُسَهُمۡ (തങ്ങളുടെ സ്വന്തങ്ങളോട് അക്രമം ചെയ്ത ജനത) എന്ന് വിശേഷിപ്പിച്ചിരിക്കുന്നു. അതായത്, അവിശ്വാസവും പാപങ്ങളും വഴി തങ്ങളോട് തന്നെ അനീതി ചെയ്തവർ എന്നുദ്ദേശ്യം. ഈ വിശേഷണം കൂടാതെത്തന്നെ ഈ ഉപമ പൂർത്തിയാകുമെന്നിരിക്കെ, അതിൽ ഒരു രഹസ്യം അന്തർഭവിച്ചിട്ടുള്ളതായി കാണാം. അക്രമികളല്ലാത്ത– സത്യവിശ്വാസികളായ– വരുടെ വിള കൊടുങ്കാറ്റുകൊണ്ട് നശിക്കുമ്പോൾ, ഇഹത്തിൽ അതവർക്ക് നാശവും നഷ്ടവും വരുത്തുമെങ്കിലും പരലോകത്ത് ആ നാശനഷ്ടങ്ങൾക്ക് പകരം അല്ലാഹു നല്ലതായ പ്രതിഫലം നൽകിയേക്കും. അവിശ്വാസികളുടെ വിള നശിച്ചാൽ അതവർക്ക് ഇഹത്തിലും പരത്തിലും നഷ്ടപ്പെട്ടതുതന്നെ. ഈ ഉപമയിൽ 'അക്രമം' കൊണ്ട് വിവക്ഷ, വിളയിറക്കുവാൻ പറ്റിയ സ്ഥലം, കാലം മുതലായവ ഗൗനിക്കാതിരിക്കലാണെന്ന് ചിലർ പറഞ്ഞുകാണുന്നു. ഇതിന് ന്യായം കാണുന്നില്ല. കാരണം, അതേ അക്രമം കൊണ്ടുതന്നെ ആ വിള നഷ്ടത്തിൽ കലാശിക്കുന്നതാണ്. പിന്നെ ഒരു ശൈത്യക്കാറ്റിന്റെ ആവശ്യം അവിടെയില്ല. മാത്രമല്ല, തങ്ങളുടെ സ്വന്തങ്ങളോട് ചെയ്യുന്ന അക്രമം എന്ന് അതിനെപ്പറ്റി പറയുന്നതും അത്ര അനുയോജ്യമായിത്തോന്നുന്നില്ല. الله اعلم

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تَتَّخِذُواْ بِطَانَةً مِّن دُونِكُمۡ لَا يَأۡلُونَكُمۡ خَبَالٗا وَدُّواْ مَا عَنِتُّمۡ

**﴾118﴿ ഹേ, വിശ്വസിച്ചവരേ നിങ്ങൾക്ക് പുറമെ (യുള്ളവരിൽ) നിന്ന് നിങ്ങൾ (രഹസ്യം സൂക്ഷിക്കുന്ന) ഉള്ളുകള്ളിക്കാരെ സ്വീകരിക്കരുത്. അവർ നിങ്ങളോട് കുഴപ്പത്തി(ന്റെ കാര്യത്തി)ൽ വീഴ്ച വരുത്തുന്നതല്ല. നിങ്ങൾ ബുദ്ധിമുട്ടുന്നതിന്ന് അവർ ആഗ്രഹിക്കുകയാണ്.**

قَدۡ بَدَتِ ٱلۡبَغۡضَآءُ مِنۡ أَفۡوَٰهِهِمۡ وَمَا تُخۡفِي صُدُورُهُمۡ أَكۡبَرُۚ

**അവരുടെ വായകളിൽ നിന്ന് ഈർഷ്യത വെളിവായിക്കഴിഞ്ഞിരിക്കുന്നു. അവരുടെ നെഞ്ച് [ഹൃദയം]കൾ മറച്ചുവെക്കുന്നതാകട്ടെ, കൂടുതൽ വലിയതുമാണ്.**

قَدۡ بَيَّنَّا لَكُمُ ٱلۡأٓيَٰتِۖ إِن كُنتُمۡ تَعۡقِلُونَ ﴿١١٨﴾

**തീർച്ചയായും, (ഇതാ) നാം നിങ്ങൾക്ക് ദൃഷ്ടാന്തങ്ങൾ വിവരിച്ചുതന്നിരിക്കുന്നു; നിങ്ങൾ ബുദ്ധികൊടു(ത്തു ചിന്തി)ക്കുന്നുവെങ്കിൽ.**

هَٰٓأَنتُمۡ أُوْلَآءِ تُحِبُّونَهُمۡ وَلَا يُحِبُّونَكُمۡ وَتُؤۡمِنُونَ بِٱلۡكِتَٰبِ كُلِّهِۦ وَإِذَا

**﴾119﴿ ഹാ! നിങ്ങളിതാ ഇങ്ങനെയുള്ളവരാണ്: നിങ്ങൾ അവരെ (അങ്ങോട്ട്) സ്നേഹിക്കുന്നു; അവർ നിങ്ങളെ (ഇങ്ങോട്ട്) സ്നേഹിക്കുന്നുമില്ല. നിങ്ങൾ വേദഗ്രന്ഥത്തിൽ**

لَقُوكُمْ قَالُوٓا۟ ءَامَنَّا

എല്ലാം (തന്നെ) വിശ്വസിക്കുകയും ചെയ്യുന്നു. [അവര്‍ അതും ചെയ്യുന്നില്ല]. നിങ്ങളെ കണ്ടുമുട്ടിയാല്‍ അവര്‍ പറയും: 'ഞങ്ങള്‍ വിശ്വസിച്ചിരിക്കുന്നു' എന്ന്.

وَإِذَا خَلَوْا۟ عَضُّوا۟ عَلَيْكُمُ ٱلْأَنَامِلَ مِنَ ٱلْغَيْظِ ۚ قُلْ مُوتُوا۟ بِغَيْظِكُمْ ۗ إِنَّ ٱللَّهَ عَلِيمٌۢ بِذَاتِ ٱلصُّدُورِ ﴿١١٩﴾

അവര്‍ (നിങ്ങളെ വിട്ട്) ഒഴിഞ്ഞുപോയാലാകട്ടെ, കോപം നിമിത്തം നിങ്ങളെപ്പറ്റി അവര്‍ വിരല്‍ കടിക്കുകയും ചെയ്യും. (നബിയേ) പറയുക: 'നിങ്ങളുടെ കോപംകൊണ്ട് നിങ്ങള്‍ മരിച്ചുകൊള്ളുവിന്‍!' നിശ്ചയമായും അല്ലാഹു, നെഞ്ച് [ഹൃദയം]കളിലുള്ളതിനെപ്പറ്റി അറിയുന്നവനാകുന്നു.

إِن تَمْسَسْكُمْ حَسَنَةٌ تَسُؤْهُمْ وَإِن تُصِبْكُمْ سَيِّئَةٌ يَفْرَحُوا۟ بِهَا ۖ

﴾120﴿ നിങ്ങളെ വല്ല നന്മയും സ്പര്‍ശിക്കുന്നപക്ഷം, അതവര്‍ക്ക് വെറുപ്പ് (അഥവാ വ്യസനം) ഉണ്ടാക്കുന്നു; നിങ്ങള്‍ക്ക് വല്ല തിന്മയും ബാധിക്കുന്നുവെങ്കിലോ, അവരതില്‍ സന്തോഷമടയുകയും ചെയ്യുന്നു.

وَإِن تَصْبِرُوا۟ وَتَتَّقُوا۟ لَا يَضُرُّكُمْ كَيْدُهُمْ شَيْـًٔا ۗ إِنَّ ٱللَّهَ بِمَا يَعْمَلُونَ مُحِيطٌ ﴿١٢٠﴾

നിങ്ങള്‍ ക്ഷമിക്കുകയും, സൂക്ഷിക്കുകയും ചെയ്യുന്നപക്ഷം, അവരുടെ തന്ത്രം നിങ്ങള്‍ക്ക് ഒട്ടും ഉപദ്രവം വരുത്തുന്നതുമല്ല. നിശ്ചയമായും അല്ലാഹു, അവര്‍ പ്രവര്‍ത്തിച്ചുകൊണ്ടിരിക്കുന്നതിനെ (യെല്ലാം) വലയം ചെയ്യുന്നവനാകുന്നു. [അവന് എല്ലാം അറിയാം.]

---

﴾118﴿ يَاأَيُّهَاالَّذِينَ آمَنُوا വിശ്വസിച്ചവരേ لَاتَتَّخِذُوا നിങ്ങള്‍ ഉണ്ടാക്കി വെക്കരുത്, സ്വീകരിക്കരുത് بِطَانَةً അകമ്പടി (ഉള്ളുകള്ളി- രഹസ്യബന്ധ)ക്കാരെ مِنْ دُونِكُمْ നിങ്ങള്‍ക്ക് പുറമെയുള്ള (നിങ്ങളല്ലാത്ത)വരില്‍ നിന്ന് لَا يَأْلُونَكُمْ അവര്‍ നിങ്ങളോട് (നിങ്ങള്‍ക്ക്) വീഴ്ച (കുറവ്) വരുത്തുകയില്ല خَبَالًا കുഴപ്പത്തില്‍, നാശത്തിന് وَدُّوا അവര്‍ കൊതിക്കുകയാണ് مَاعَنِتُّمْ നിങ്ങള്‍ ബുദ്ധിമുട്ടുന്നതിന്, കഷ്ടപ്പെടുവാന്‍ قَدْبَدَتِ വെളിവായിക്കഴിഞ്ഞിരിക്കുന്നു الْبَغْضَاءُ ഈര്‍ഷ്യത, വൈരാഗ്യം مِنْ أَفْوَاهِهِمْ അവരുടെ വായകളില്‍ നിന്ന് وَمَاتُخْفِي മറച്ചുവെക്കുന്നതാകട്ടെ صُدُورُهُمْ അവരുടെ

നെഞ്ചുകൾ أَكْبَرُ കൂടുതൽ വലുതുമാണ്, വമ്പിച്ചതാണ് قَدْ بَيَّنَّا നാം വിവരിച്ച് തന്നിട്ടുണ്ട്, തീർച്ചയായും വിവരിച്ചിരിക്കുന്നു لَكُمُ നിങ്ങൾക്ക് الْآيَاتِ ദൃഷ്ടാന്തങ്ങളെ إِنْ كُنْتُمْ നിങ്ങൾ ആണെങ്കിൽ تَعْقِلُونَ ബുദ്ധികൊടുക്കുന്നു(വെങ്കിൽ) ﴾119﴿ هَاأَنْتُمْ ഹാ നിങ്ങൾ أُولَاءِ ഇങ്ങനെയുള്ളവരാണ് تُحِبُّونَهُمْ നിങ്ങളവരെ സ്നേഹിക്കുന്നു وَلَا يُحِبُّونَكُمْ അവർ നിങ്ങളെ സ്നേഹിക്കുന്നുമില്ല وَتُؤْمِنُونَ നിങ്ങൾ വിശ്വസിക്കയും ചെയ്യുന്നു بِالْكِتَابِ വേദഗ്രന്ഥത്തിൽ كُلِّهِ അതിലെല്ലാം وَإِذَا لَقُوكُمْ അവർ നിങ്ങളെ കണ്ടുമുട്ടിയാൽ قَالُوا അവർ പറയും آمَنَّا ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു وَإِذَا خَلَوْا അവർ ഒഴിഞ്ഞു (ഒഴിവായി) പോയാലാകട്ടെ عَضُّوا അവർ കടിക്കും, കടിക്കുകയായി عَلَيْكُمُ നിങ്ങളെപ്പറ്റി, നിങ്ങൾക്കെതിരെ الْأَنَامِلَ വിരൽതലപ്പു (വിരലു)കളെ مِنَ الْغَيْظِ കഠിന കോപം നിമിത്തം قُلْ مُوتُوا നീ പറയുക നിങ്ങൾ മരിച്ചുകൊള്ളുവിൻ بِغَيْظِكُمْ നിങ്ങളുടെ കോപം കൊണ്ട് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَلِيمٌ അറിയുന്നവനാണ് بِذَاتِ الصُّدُورِ നെഞ്ചു (മനസ്സു)കളിലുള്ളതിനെപ്പറ്റി ﴾120﴿ إِنْ تَمْسَسْكُمْ നിങ്ങളെ സ്പർശിച്ചെങ്കിൽ, തീണ്ടുന്ന പക്ഷം حَسَنَةٌ വല്ല നന്മയും تَسُؤْهُمْ അതവരെ വെറുപ്പിക്കും (വ്യസനിപ്പിക്കും) وَإِنْ تُصِبْكُمْ നിങ്ങൾക്ക് ബാധിച്ചുവെങ്കിലാകട്ടെ سَيِّئَةٌ വല്ല തിന്മയും يَفْرَحُوا അവർ പുളകം കൊള്ളും بِهَا അതിൽ, അതിനെപ്പറ്റി وَإِنْ تَصْبِرُوا നിങ്ങൾ ക്ഷമിക്കുന്നപക്ഷം وَتَتَّقُوا നിങ്ങൾ സൂക്ഷിക്കുകയും (ചെയ്യും) لَا يَضُرُّكُمْ നിങ്ങൾക്ക് ഉപദ്രവം വരുത്തുകയില്ല كَيْدُهُمْ അവരുടെ ഉപായം, കെണി شَيْئًا യാതൊന്നും (ഒട്ടും) إِنَّ اللَّهَ നിശ്ചയമായും അല്ലാഹു بِمَا يَعْمَلُونَ അവർ പ്രവർത്തിക്കുന്നതിനെ مُحِيطٌ വലയം ചെയ്യുന്ന (സൂക്ഷ്മമായി അറിയുന്ന)വനാണ്. [അവന് എല്ലാം അറിയാം]

---

പുറമെ ധരിക്കുന്ന വസ്ത്രങ്ങൾക്കും ظِهَارَة (ളിഹാറത്ത്) എന്നും, അതിന്റെ വിപരീതമായി ഉള്ളിൽ ധരിക്കുന്ന വസ്ത്രങ്ങൾക്ക് بِطَانَة (ബിത്വാനത്ത്) എന്നും പറയപ്പെടുന്നു. അഭ്യന്തര കാര്യങ്ങളും രഹസ്യങ്ങളും പരസ്പരം കൈമാറുമാറ് അടുത്തു ബന്ധപ്പെടുന്ന പ്രത്യേകക്കാർ, അകമ്പടിക്കാർ, അണഞ്ഞ സ്നേഹിതൻമാർ, ഉറ്റവർ എന്നിങ്ങനെയുള്ളവർക്കും അലങ്കാരരൂപത്തിൽ بِطَانَة എന്ന് പറയപ്പെടാറുണ്ട്. ഈ അർത്ഥത്തിലാണ് ഇവിടെയും അതുള്ളത്. 'ഖേദിച്ചു', 'അത്ഭുതപ്പെട്ടു' എന്നീ ഉദ്ദേശ്യങ്ങളിൽ 'കൈകടിച്ചു' എന്നും 'നാക്കടിച്ചു' എന്നുമൊക്കെ മലയാളത്തിൽ പറയാറുള്ളതുപോലെ, 'ഖേദിച്ചു', 'കോപിച്ചു' എന്നീ ഉദ്ദേശ്യങ്ങളിൽ **عض الانامل** (വിരൽ തലപ്പുകൾ– അഥവാ– വിരൽ– കടിച്ചു) എന്ന് അറബിയിലും പറയാറുണ്ട്. ഇവിടെ വ്യസനം കൊണ്ടല്ല– കോപം കൊണ്ടാണ്— അതെന്ന് ആയത്തിൽ നിന്ന് വ്യക്തമാണല്ലോ. 'കോപം കൊണ്ട് മരിച്ചുകൊള്ളുവിൻ (مُوتُوا بِغَيْظِكُمْ)' എന്ന് ശത്രുക്കളോട് പറയുവാൻ കൽപിച്ചതിന്റെ താൽപര്യം, അവരോടുള്ള വെറുപ്പും പ്രതിഷേധവും രേഖപ്പെടുത്തലാകുന്നു. കോപാധിക്യംകൊണ്ട് നിങ്ങൾ മരണപ്പെട്ടാലും ശരി, നിങ്ങളുടെ പകപോക്കുവാൻ നിങ്ങൾക്ക് സാദ്ധ്യമല്ല എന്ന ഒരു അറിയിപ്പും അതിൽ അടങ്ങിയിരിക്കുന്നു.

മദീനായിലെ യഹൂദികളും അറബികളും തമ്മിൽ ജാഹിലിയ്യത്തിൽ നിലവിലുണ്ടായിരുന്ന പഴയ സഖ്യബന്ധങ്ങളും, അയൽപക്ക ബന്ധങ്ങളും നിമിത്തം, അതിന്റെ തുടർച്ചയായി ഇസ്‌ലാമിലും ചില മുസ്‌ലിംകളും അവരും തമ്മിൽ വ്യക്തിപരമായ സ്നേഹബന്ധം പുലർത്തിപ്പോന്നിരുന്നു. മുസ്‌ലിംകളുടെ ചില ആഭ്യന്തര രഹസ്യങ്ങൾ യഹൂദികൾക്ക് ഇതുവഴി അറിയുവാൻ അവസരം ലഭിക്കുക സ്വാഭാവികമാണല്ലോ. യഹൂദികളാവട്ടെ, ആ ബന്ധങ്ങൾ ചൂഷണം ചെയ്ത് രഹസ്യങ്ങൾ ചോർത്തിയെടുക്കുവാൻ ശ്രമിക്കുകയും, അത് മുസ്‌ലിംകളിൽ കുഴപ്പമുണ്ടാക്കാൻ ഉപയോഗപ്പെടുത്തുകയും ചെയ്യും. കൂടാതെ, തൽക്കാലത്തെ നിൽക്കപ്പൊറുതിക്കുവേണ്ടി ഇസ്‌ലാമിന്റെ വേഷമണിഞ്ഞ ചില കപടവിശ്വാസികളുമായും ചില മുസ്‌ലിംകൾക്ക് അടുത്ത ബന്ധമുണ്ടായിരിക്കും. ഇതിന്റെ ഫലവും മേൽപറഞ്ഞതുതന്നെ. മുസ്‌ലിംകളെ സംബന്ധിച്ചിടത്തോളം, അവർ തുറന്ന മനസ്സോടുകൂടിയവരായിരിക്കും. എതിർപക്ഷങ്ങളുടെ നില അതായിരുന്നില്ല. അല്ലാഹു വ്യക്തമാക്കിയതുപോലെ, അവരുടെ ഹൃദയങ്ങൾ വിഷകലുഷിതങ്ങളായിരുന്നു. ഇങ്ങനെയുള്ള ബന്ധങ്ങളുടെയും കൂട്ടുകെട്ടുകളുടെയും ഭവിഷ്യത്ത് വമ്പിച്ചതാണല്ലോ.

അതുകൊണ്ട് സത്യവിശ്വാസികൾ, അല്ലാത്തവരിൽ ആരോടും അത്തരം അണഞ്ഞ ബന്ധം സ്ഥാപിക്കുന്നതിനെ ഈ വചനങ്ങളിൽ അല്ലാഹു നിരോധിക്കുന്നു. അതിന്റെ ഭവിഷ്യത്തുകളെക്കുറിച്ച് താക്കീത് ചെയ്യുകയും, ഇരുകൂട്ടരുടെയും മനഃസ്ഥിതി പരസ്പര വിരുദ്ധമായിട്ടാണിരിക്കുന്നതെന്ന് തുറന്നുകാണിക്കുകയും ചെയ്തിരിക്കുന്നു. അവതരണ സന്ദർഭം നോക്കുമ്പോൾ, യഹൂദികളോടും, കപടവിശ്വാസികളോടും, അണഞ്ഞബന്ധം സ്ഥാപിക്കുന്നതിനെയാണ് ഇതിൽ നിരോധിച്ചിരിക്കുന്നതെന്ന് പറയാം. പക്ഷേ, അല്ലാഹു ഉപയോഗിച്ച വാക്കുകളും, വിശദീകരിച്ച കാരണങ്ങളും നോക്കുമ്പോഴും, മുസ്‌ലിംകൾക്കും അവരുടെ ശത്രുക്കളായി രംഗത്തുള്ള ഇതര സമുദായങ്ങൾക്കുമിടയിൽ ഇതഃപര്യന്തം കഴിഞ്ഞുപോയിട്ടുള്ള ചരിത്ര യാഥാർത്ഥ്യങ്ങൾ നോക്കുമ്പോഴും, ഒരു പ്രത്യേക സംഭവത്തെ തുടർന്ന് അവതരിച്ചതായാലും ആയത്തുകളിലടങ്ങിയ വിധി പൊതുവായിരിക്കുമെന്ന ചട്ടം നോക്കുമ്പോഴും ഈ വചനങ്ങൾ, അന്നത്തെ യഹൂദികളെയും കപടവിശ്വാസികളെയും മാത്രം ഉന്നംവെച്ചുകൊണ്ടുള്ളതല്ലെന്ന് സ്പഷ്ടമാണ്. ശത്രുഭാഗക്കാരുടെ മനസ്സിരിപ്പുകളായി അല്ലാഹു എടുത്തുകാണിച്ച അവസ്ഥാ വിശേഷങ്ങൾ ആരിലുണ്ടോ– അവർ ഏത് മതക്കാരോ വിഭാഗക്കാരോ ആകട്ടെ– അവരുമായി ഉള്ളഅണഞ്ഞ ബന്ധങ്ങൾ സ്ഥാപിക്കുന്നത് വിരോധവും ആപൽക്കരവും തന്നെ.

അമുസ്‌ലിംകളുമായി സ്നേഹത്തിലും, രഞ്ജിപ്പിലും, മമതയിലും വർത്തിക്കണം, എല്ലാവരോടും നീതിയും നെറിയും പാലിക്കണം എന്നൊക്കെയുള്ള ഇസ്‌ലാമിക തത്വങ്ങളും ഈ നിരോധവും തമ്മിൽ യാതൊരു വിയോജിപ്പുമില്ലതന്നെ. രണ്ടും രണ്ടവസ്ഥകളെ ഉദ്ദേശിച്ചാണുള്ളതെന്നും, മുസ്‌ലിംകൾ അങ്ങോട്ട് കാണിക്കുന്ന വിശ്വാസ മനഃസ്ഥിതിയും സ്നേഹഭാവവും അതേപടി ഇങ്ങോട്ടും പ്രകടിപ്പിക്കുന്നവരെക്കുറിച്ചാണ് ഈ നിരോധമെന്നും, ആ നിരോധം അവഗണിച്ചാലുണ്ടാകുന്ന ഭവിഷ്യത്ത് ഭയങ്കരമായിരിക്കുമെന്നും മനസ്സിലാക്കേണ്ടതാകുന്നു. ആയത്തിലെ വാചകങ്ങൾ ശ്രദ്ധാപൂർവ്വം വായിച്ച് നോക്കുക. വിശദീകരണമൊന്നും കൂടാതെത്തന്നെ അവ സ്വയം വ്യക്തങ്ങളാകുന്നു. ഈ വിഷയം– ഇത്രയും ഗൗരവത്തോടുകൂടി വിസ്തരിച്ച് പറഞ്ഞശേഷം അല്ലാഹു സത്യവിശ്വാസികളോട് അവസാനം പറഞ്ഞ വാക്ക് പ്രത്യേകം ശ്രദ്ധിക്കുക. 'നിങ്ങൾ ക്ഷമിക്കുകയും, സൂക്ഷിക്കുകയും ചെയ്യുന്നപക്ഷം, അവരുടെ തന്ത്രം നിങ്ങൾക്ക് ഒരു ഉപദ്രവവും വരുത്തുകയില്ല. നിശ്ചയമായും, അവർ പ്രവർത്തിക്കുന്നതിനെ അല്ലാഹു വലയം ചെയ്തുകൊണ്ടിരിക്കുന്നവനാണ്– അഥവാ ശരിക്ക് അറിഞ്ഞുകൊണ്ടിരിക്കുന്നുണ്ട്.'

അബൂസഈദിൽ ഖുദ്‌രീ (റ)യിൽ നിന്നും മറ്റും ഒന്നിലധികം മാർഗങ്ങളിലൂടെ വന്നിട്ടുള്ള ഒരു ഹദീഥിൽ നബിﷺ പറയുന്നു: 'അല്ലാഹു ഒരു നബിയെ നിയോഗിക്കുകയോ, ഒരു ഖലീഫയാക്കുകയോ ചെയ്യുമ്പോൾ, അദ്ദേഹത്തിന് രണ്ടു(തരം) ബിത്വാനത്തുകൾ ഉണ്ടാകാതിരിക്കുകയില്ല – നന്മ കൊണ്ടു ഉപദേശിക്കുകയും അതിന് പ്രേരിപ്പിക്കുകയും ചെയ്യുന്ന ഒരു 'ബിത്വാനത്തും' തിന്മകൊണ്ട് ഉപദേശിക്കുകയും, അതിന് പ്രേരിപ്പിക്കുകയും ചെയ്യുന്ന ഒരു 'ബിത്വാനത്തും.' അല്ലാഹു ആരെ കാത്തുരക്ഷിച്ചുവോ അവരത്രെ രക്ഷപ്പെട്ടവർ.' (ബു; ന.) ഇബ്നു അബീഹാതിം (റ) ഉദ്ധരിക്കുന്നു: 'ഉമർ (റ)നോട് പറയപ്പെട്ടു: ഇവിടെ ഹീറ: (*)ക്കാരിൽപെട്ട ഒരു ചെറുപ്പക്കാരനുണ്ട്. അവൻ ഓർമശക്തിയുള്ളവനും എഴുത്തുകാരനുമാണ്. അവനെ അവിടുന്ന് ഒരു എഴുത്തുകാരനായി എടുക്കുന്നത് കൊള്ളാമെന്ന്. അപ്പോൾ അദ്ദേഹം പറഞ്ഞു: 'ഞാൻ അങ്ങനെ ചെയ്താൽസത്യവിശ്വാസികൾക്ക് പുറമെയുള്ളവരിൽ നിന്ന് ഞാൻ ഒരു 'ബിത്വാനത്തി'നെ സ്വീകരിക്കുകയായിത്തീരും'. ഇത് ഉദ്ധരിച്ച് കൊണ്ട് ഇബ്നു കഥീർ (റ) ചൂണ്ടിക്കാട്ടിയതുപോലെ ക്വുർആന്റെ വാക്കും ഉമർ (റ)ന്റെ വാക്കും കൂടി നോക്കുമ്പോൾ, മുസ്‌ലിംകൾക്ക് കപ്പം കൊടുത്തുകൊണ്ട് അവരുടെ കീഴിൽ ജീവിക്കുന്ന (**) വിമതസ്ഥരെപ്പോലും മുസ്‌ലിംകളുടെ ഉള്ളുകള്ളികൾ അറിയുവാൻ ഇടവരുന്ന ജോലിയിൽ നിശ്ചയിക്കുന്നത് പാടില്ലെന്ന് മനസ്സിലാക്കാവുന്നതാണ്. ഭരണകൂടത്തിന്റെ കീഴിൽ എഴുത്തുജോലി നടത്തുന്ന ആൾ, ഭരണപരമായ രഹസ്യങ്ങൾ മനസ്സിലാക്കി അത് ശത്രുക്കൾക്ക് ഒറ്റിക്കൊടുക്കുവാൻ സാധ്യതയുണ്ടല്ലോ.

## വിഭാഗം - 13

കഴിഞ്ഞ ഏതാനും വചനങ്ങളിലായി ഇസ്‌ലാമിന്റെ ശത്രുക്കളുടെ പല സ്ഥിതിഗതികളും വിവരിച്ചു. അവരുമായി മനസ്സിണങ്ങിയ ബന്ധം പുലർത്തുന്നതിന്റെ ഭവിഷ്യത്തുകളെക്കുറിച്ച് താക്കീതും ചെയ്തു. അവസാനം, അവരുടെ കുതന്ത്രങ്ങളുടെ ഉപദ്രവങ്ങളിൽ നിന്ന് രക്ഷ ലഭിക്കുവാൻ ക്ഷമയും സൂക്ഷ്മതയും കൈക്കൊള്ളണമെന്നും ഉണർത്തുകയും ചെയ്തു. അനന്തരം അതെല്ലാം അനുഭവത്തിൽ കണ്ടറിയുവാൻ മുസ്‌ലിംകൾക്ക് ഇടവന്നതും, ഭാവിയിലേക്ക് പല പാഠങ്ങൾ ലഭിച്ചതുമായ ഒരു സംഭവത്തെ– അഥവാ ഉഹ്ദ് യുദ്ധത്തെ– പ്പറ്റിയാണ് അടുത്ത വചനങ്ങളിൽ അല്ലാഹു പ്രസ്താവിക്കുന്നത്. തുടർന്നുള്ള ആ വചനങ്ങളിലെ പരാമർശങ്ങൾ മനസ്സിലാക്കുന്നതിന് സഹായകമായിരിക്കുമെന്നതുകൊണ്ട് പ്രസ്തുത യുദ്ധത്തെ സംബന്ധിച്ച് ഒരു സംക്ഷിപ്ത വിവരം മുൻകൂട്ടി അറിഞ്ഞിരിക്കുന്നത് നന്നായിരിക്കും.

ഹിജ്‌റഃ രണ്ടാം കൊല്ലത്തിൽ നടന്ന സുപ്രസിദ്ധമായ ബദ്ർ യുദ്ധത്തിൽ ക്വുറൈശികളുടെ സൈന്യം, എണ്ണം കൊണ്ടും ആയുധ സജ്ജീകരണങ്ങൾകൊണ്ടും മുസ്‌ലിംകളെക്കാൾ എത്രയോ വമ്പിച്ചതായിരുന്നു. എന്നിട്ട് അവർ അമ്പേ പരാജയപ്പെടുകയാണുണ്ടായത്. അവരുടെ പ്രധാന നേതാക്കൾ പലരും കൊല്ലപ്പെടുകയും പലരും ബന്ധ

***(*) ഹീറ: ( الحِيرَة ) ഇറാകിൽപെട്ടതും കൂഫയുടെ അടുത്ത് സ്ഥിതി ചെയ്യുന്നതുമായ ഒരു പ്രദേശം, ഇറാകിൽ ഉമർ (റ)ന്റെ കാലത്ത് ഖാലിദുബ്നുൽവലീദ് (റ)ന്റെ നേതൃത്വത്തിൽ ആദ്യം ജയിച്ച പ്രദേശം അതായിരുന്നു. പേർസ്യൻ ചക്രവർത്തിയുടെ കീഴിലുള്ള നാട്ട് രാജാക്കളുടെ ഒരു കേന്ദ്രമായിരുന്നു അത്.***

***(**) ഹീറ: ജയിച്ചതിനെത്തുടർന്ന് ആ നാട്ടുകാർ മുസ്‌ലിംകൾക്ക് കപ്പം കൊടുക്കാമെന്ന നിശ്ചയത്തോടെ സന്ധിനടക്കുകയാണുണ്ടായത്.***

നസ്ഥരാകുകയും ചെയ്തു. ഇതിന് പകരം വീട്ടുവാനായി മൂവ്വായിരത്തോളം വരുന്ന ഒരു വമ്പിച്ച സേന അബൂസുഫ്യാന്റെ നേതൃത്വത്തിൽ മദീനായുടെ അടുത്തൊരിടത്ത് വന്നിറങ്ങി. ഹിജ്റഃ മൂന്നാം കൊല്ലം ശവ്വാൽ മാസം ആദ്യത്തിലായിരുന്നു അത്. വിവരമറിഞ്ഞപ്പോൾ, മദീനായുടെ ഉള്ളിൽവെച്ച് തന്നെ അവരുമായി നേരിടുകയാണോ വേണ്ടത്? അതല്ല, വെളിയിൽവെച്ച് നേരിടുകയാണോ വേണ്ടത് എന്ന നബിﷺ സ്വഹാബികളുമായി ആലോചന നടത്തി. നബിﷺയുടെയും പരിചയസമ്പന്നരായ സ്വഹാബികളുടെയും അഭിപ്രായം അവർ മദീനായിൽ കടന്നുവന്നാൽ അവിടെവച്ച് യുദ്ധം ചെയ്യുന്നതാണ് നല്ലതെന്നും, പുറത്ത് ചെന്ന് യുദ്ധം ചെയ്യേണ്ടതില്ലെന്നുമായിരുന്നു. കപടവിശ്വാസികളുടെ നേതാവായ അബ്ദുല്ലാഹിബ്നു ഉബയ്യും അതിനോട് യോജിച്ചു.

എന്നാൽ, ചെറുപ്പക്കാരുടെ- വിശേഷിച്ചും ബദ്ർ യുദ്ധത്തിൽ പങ്കെടുക്കുവാൻ കഴിയാത്തതിൽ ഖേദക്കാരായിരുന്നവരുടെ- അഭിപ്രായം മറിച്ചായിരുന്നു. തിരുമേനിയുടെ പിതൃവ്യൻ ഹംസ (റ)യും ഇക്കൂട്ടത്തിലായിരുന്നു. എണ്ണത്തിലും മെയ്ക്കരുത്തിലും കവിഞ്ഞുനിന്നിരുന്ന ഇവരുടെ ശക്തിയായ ആവശ്യം നിമിത്തം ഒടുവിൽ ഇവരുടെ അഭിപ്രായം സ്വീകരിക്കപ്പെട്ടു. ശവ്വാൽ പത്തിന് വെള്ളിയാഴ്ചത്തെ പ്രസംഗത്തിൽ, ക്ഷമ, ധൈര്യം ആദിയായവയെക്കുറിച്ചു നബിﷺ പല ഉപദേശങ്ങളും നൽകി. അങ്കി മുതലായവ അണിഞ്ഞുകൊണ്ട് ശനിയാഴ്ച നേരത്തെ തിരുമേനി ഒരുങ്ങി വീട്ടിൽനിന്ന് പുറപ്പെട്ടു. ഇതു കണ്ടപ്പോൾ, വെളിയിൽ ചെന്ന് ശത്രുവെ നേരിടണമെന്ന് ശഠിച്ചിരുന്നവരിൽ ചിലർക്ക് തങ്ങൾ നബിﷺയുടെ ഇഷ്ടത്തിന് വഴങ്ങാത്തതിൽ ഖേദം തോന്നുകയും തിരുമേനിയുടെ ഇഷ്ടംപോലെ ചെയ്തുകൊള്ളണമെന്നപേക്ഷിക്കുകയും ഉണ്ടായി. ആയുധം ധരിച്ച് പുറപ്പെട്ട ഒരു പ്രവാചകനും അല്ലാഹു അവന്റെ തീരുമാനം നടപ്പാക്കുന്നതുവരെ മടങ്ങുവാൻ പാടില്ല എന്നായിരുന്നു തിരുമേനിയുടെ മറുപടി.

അങ്ങനെ, ആയിരം സ്വഹാബികളുമായി തിരുമേനി പുറപ്പെട്ടു. ശൗത് (**الشَّوط**) എന്ന സ്ഥലത്തെത്തിയപ്പോൾ, അബ്ദുല്ലാഹിബ്നു ഉബയ്യും മുന്നൂറ് പേരോളം വരുന്ന അനുയായികളും പിന്നോക്കം മടങ്ങുകയുണ്ടായി. നമ്മുടെ വാക്ക് കേൾക്കാതെ ചെറുപ്പക്കാരുടെ അഭിപ്രായം സ്വീകരിച്ചാണ് അദ്ദേഹം- നബി ﷺ- പുറപ്പെട്ടത് എന്ന് പറഞ്ഞുകൊണ്ടാണവർ മടങ്ങിയത്. ബാക്കി 700 പേരും നബിﷺയും മുമ്പോട്ട് നീങ്ങി. ഇത്രയും ആളുകളുടെ മടക്കം പലരുടെയും മനസ്സിൽ കോളിളക്കം ഉണ്ടാക്കിയിരുന്നു. മദീനായിൽ നിന്ന് ഏതാണ്ട് നാല് നാഴിക ദൂരെ ഉഹ്ദിലെത്തിയപ്പോൾ, പിൻഭാഗത്ത് ഉഹ്ദ്മലയും, മുൻഭാഗത്ത് ശത്രു സൈന്യവുമായിക്കൊണ്ട് അതിന്റെ താഴ്വരയിൽ നബിﷺയും സഹാബികളും ഇറങ്ങി. പിൻഭാഗത്തുനിന്ന് മലയിലൂടെ ശത്രുക്കൾ വന്ന് ഓർക്കാപ്പുറത്ത് ആക്രമിക്കുവാൻ സാധ്യതയുണ്ടായിരുന്ന ഒരു മർമസ്ഥാനത്ത് അബ്ദുല്ലാഹിബ്നു ജുബൈർ (റ)ന്റെ നേതൃത്വത്തിൽ അമ്പത് അമ്പെയ്ത്തുകാരെ തിരുമേനി നിറുത്തുകയും ചെയ്തു. ആ വഴിക്ക് ശത്രുക്കളെ വരുവാൻ അനുവദിക്കരുതെന്നും, എന്തുതന്നെ സംഭവിച്ചാലും സമ്മതം കിട്ടാതെ സ്ഥലം വിടരുതെന്നും അവരോട് തിരുമേനി പ്രത്യേകം കൽപിക്കുകയും ചെയ്തിരുന്നു. സൈന്യവിഭാഗങ്ങൾക്ക് സ്ഥലനിർണയം ചെയ്തശേഷം യുദ്ധം ആരംഭിച്ചു.

ആരംഭത്തിൽ മുസ്‌ലിംകൾക്ക് വിജയവും ശത്രുക്കൾക്ക് പരാജയവും കണ്ട് തുടങ്ങി. ശത്രുക്കൾ യുദ്ധക്കളം വിട്ടോടുവാൻ തുടങ്ങി. അവർ ഉപേക്ഷിച്ച് പോകുന്ന സാധനങ്ങൾ ശേഖരിക്കുവാൻ ചിലർ ആ തക്കം ഉപയോഗപ്പെടുത്തകയും ചെയ്തു. ശത്രുക്കൾ പിൻതിരിഞ്ഞോടുന്നതും, മുസ്‌ലിംകൾ 'ഗനീമത്ത്' വസ്തുക്കൾ ശേഖരിക്കുന്നതും മല

യിലുള്ള അമ്പെയ്ത്തുകാർ നോക്കിക്കാണുന്നുണ്ടായിരുന്നു. യുദ്ധം അവസാനിച്ചുവെന്നും, തങ്ങൾക്കും ഗനീമത്ത് ശേഖരണത്തിൽ പങ്കുകൊള്ളാമെന്നും കരുതി അവർ സ്ഥലംവിട്ടു. തിരുമേനിയുടെ കൽപന അവർ വിസ്മരിച്ച് കളഞ്ഞു. അവരുടെ തലവൻ ഇബ്നു ജുബൈറും (റ) അൽപം ചിലരുംമാത്രം സ്ഥലംവിടാതെ ഉറച്ചുനിന്നു. പക്ഷേ, ശത്രുപക്ഷത്തിലെ നേതാവായിരുന്ന ഖാലിദുബ്നുൽവലീദ് ഈ തക്കം മനസ്സിലാക്കി അത് ഉപയോഗപ്പെടുത്തി. ഒരു കുതിര സൈന്യവ്യൂഹവുമായി അദ്ദേഹം മലയുടെ പിന്നിൽകൂടി ആ മാർഗേണ വന്ന് മുസ്‌ലിംകളെ പിന്നിൽനിന്ന് പുതിയ ഒരു ആക്രമണം നടത്തി. അതോടുകൂടി, യുദ്ധക്കളം വിട്ടോടിയിരുന്ന ശത്രുക്കൾ വീണ്ടും തിരിച്ചുവന്ന് മുമ്പിലൂടെയും മുസ്‌ലിംകളെ ആക്രമിക്കുകയായി. നടുവിൽ പെട്ടുപോയ മുസ്‌ലിംകളിൽ ഇത് വമ്പിച്ച അമ്പരപ്പും പരിഭ്രമവും ഉളവാക്കി. പലരും അണിവിട്ട് ചിന്നിച്ചിതറി. കുറച്ചാളുകൾ മാത്രമേ യുദ്ധക്കളത്തിൽ പതറാതെ ഉറച്ചുനിന്ന് പോരാടിയുള്ളൂ.

മുസ്‌ലിംകൾക്ക് അങ്കലാപ്പ് വർദ്ധിപ്പിക്കുന്ന മറ്റൊരു കാരണവും ഉണ്ടായി. നബി ﷺ വധിക്കപ്പെട്ടു എന്നൊരു കിംവദന്തി പരന്നതായിരുന്നു അത്. ഇത് കേട്ടാൽ പിന്നെ, ആ അവസരത്തിൽ സ്വഹാബികളുടെ സ്ഥിതി എന്തായിരിക്കുമെന്നും ഏറെക്കുറെ ഊഹിക്കാമല്ലോ. നബി ﷺ യാകട്ടെ, സ്ഥലം തെറ്റുകയോ കാലിടറുകയോ മനസ്സ് പതറുകയോ ചെയ്യാതെ സധീരം നിലകൊള്ളുന്നുണ്ടായിരുന്നു. തിരുമേനിയുടെ ചുറ്റുപുറവും ഒരു കോട്ടയെന്നോണം പത്ത് പന്ത്രണ്ട് ധീരസ്വഹാബികൾ ശത്രുക്കളുടെ ആയുധങ്ങളും അമ്പുകളും എതിരേറ്റ് സ്വീകരിച്ചുകൊണ്ട് ചെറുത്തുനിന്നിരുന്നു. അവരുടെ ധീരപരാക്രമങ്ങൾ ഇണയറ്റതായിരുന്നു. സ്വന്തം ജീവൻ തൃണവൽക്കരിച്ച് നബി തിരുമേനി ﷺ ക്കുവേണ്ടി തങ്ങളുടെ ശരീരങ്ങളെ പരിചകളാക്കി അവരിൽ ചിലർക്ക് അറുപതും എഴുപതും മുറിവുകളും ഏറ്റിട്ടുണ്ടായിരുന്നു. നബി തിരുമേനി ﷺ ക്ക് പരിക്കുകൾ ഏൽക്കുകയും അവിടത്തെ പല്ല് മുറിയുകയുമുണ്ടായി. കുറെ കഴിഞ്ഞപ്പോഴാണ് തിരുമേനി ജീവിച്ചിരിപ്പുണ്ടെന്നറിയുവാൻ സ്വഹാബികൾക്ക് കഴിഞ്ഞത്. അതോടുകൂടി അവർക്കുണ്ടാകുന്ന ആശ്വാസം പറയേണ്ടതില്ലല്ലോ. തിരുമേനി മലയിൽ ഒരിടത്ത് കയറി 'ഇങ്ങോട്ട് വരിൻ! ഇങ്ങോട്ട് വരിൻ!' എന്ന് വിളിച്ചുകൊണ്ടിരുന്നു. പുതിയൊരു ആവേശത്തോടും ധൈര്യത്തോടും കൂടി സ്വഹാബികൾ ചുറ്റും ഓടിക്കൂടി ശത്രുക്കളെ തുരത്തുവാൻ തുടങ്ങി. പക്ഷേ, തങ്ങൾക്ക് ആദ്യം കിട്ടിയ വിജയത്തിൽ ഭേരിയടിച്ചുകൊണ്ട് വേഗം സ്ഥലം വിടുകയാണവർ ചെയ്തത്. ഇത് മുസ്‌ലിംകൾക്ക് അല്ലാഹു ചെയ്തുകൊടുത്ത വമ്പിച്ച ഒരനുഗ്രഹമായിരുന്നു. എനി നമുക്ക് ആയത്തുകളിലേക്ക് പ്രവേശിക്കാം. അല്ലാഹു പറയുന്നു:-

وَإِذْ غَدَوْتَ مِنْ أَهْلِكَ تُبَوِّئُ ٱلْمُؤْمِنِينَ مَقَٰعِدَ لِلْقِتَالِ ۗ وَٱللَّهُ سَمِيعٌ عَلِيمٌ ﴿١٢١﴾

**﴾121﴿ (നബിയേ) സത്യവിശ്വാസികൾക്ക് യുദ്ധത്തിനുള്ള താവളങ്ങൾ സൗകര്യപ്പെടുത്തിക്കൊടുക്കുവാനായി നീ നിന്റെ വീട്ടുകാരിൽ നിന്ന് കാലത്ത് (പുറപ്പെട്ട്) പോയ സന്ദർഭം (ഓർക്കുക): അല്ലാഹു (എല്ലാം) കേൾക്കുന്നവനും, അറിയുന്നവനുമാകുന്നു.**

إِذْ هَمَّت طَّآئِفَتَانِ مِنكُمْ أَن

**﴾122﴿ (അതെ) നിങ്ങളിൽപെട്ട രണ്ട് വിഭാഗങ്ങൾ ഭീരുത്വം കാണി**

تَفْشَلَا ۖ وَٱللَّهُ وَلِيُّهُمَا ۗ وَعَلَى ٱللَّهِ فَلْيَتَوَكَّلِ ٱلْمُؤْمِنُونَ ﴿١٢٢﴾

**ക്കുവാൻ ശ്രമിച്ച സന്ദർഭം; അല്ലാഹു വാകട്ടെ, ആ രണ്ട് കൂട്ടരുടെയും കാര്യകർത്താവു (അഥവാ സഹായി യു)മാണ്. അല്ലാഹുവിന്റെ മേൽ (ത ന്നെ) ഭരമേൽപിച്ചുകൊള്ളട്ടെ, സത്യ വിശ്വാസികൾ!**

---

﴾121﴿ وَإِذْغَدَوْتَ നീ രാവിലെ പോയ സന്ദർഭം مِنْ أَهْلِكَ നിന്റെ വീട്ടുകാരിൽ (കുടുംബത്തിൽ) നിന്ന് تُبَوِّئُ നീ സൗകര്യപ്പെടുത്തി (ശരിപ്പെടുത്തി)ക്കൊണ്ട് الْمُؤْمِنِينَ സത്യവിശ്വാസികൾക്ക് مَقَاعِدَ ഇരിപ്പിടങ്ങൾ, താവളങ്ങളെ لِلْقِتَالِ യുദ്ധത്തിന് وَاللَّهُ അല്ലാഹു سَمِيعٌ കേൾക്കുന്നവനാണ് عَلِيمٌ അറിയുന്നവനാണ് ﴾122﴿ إِذْهَمَّتْ ഉദ്ദേശിച്ച (ശ്രമിച്ച)പ്പോൾ طَائِفَتَانِ രണ്ട് വിഭാഗങ്ങൾ مِنْكُمْ നിങ്ങളിൽ നിന്ന് أَنْ تَفْشَلَا അവ ഭീരുത്വം കാണിക്കുവാൻ وَاللَّهُ അല്ലാഹുവാകട്ടെ وَلِيُّهُمَا അവ രണ്ടി ന്റെയും കാര്യകർത്താവാകുന്നു (സഹായിയാണ്) وَعَلَى اللَّهِ അല്ലാഹുവിന്റെ മേൽ (ത ന്നെ) فَلْيَتَوَكَّلِ അപ്പോൾ ഭരമേൽപിച്ചുകൊള്ളട്ടെ الْمُؤْمِنُونَ സത്യവിശ്വാസികൾ.

---

നിങ്ങളിൽ രണ്ട് വിഭാഗക്കാർ ഭീരുത്വം കാട്ടുവാൻ ശ്രമിച്ചു (هَمَّتْ طَائِفَتَانِ مِنْكُمْ أَنْ تَفْشَلَا) എന്ന് പറഞ്ഞത് ഖസ്റജ് ഗോത്രത്തിൽപെട്ട ബനൂസലമഃ ശാഖയും, ഔസ് ഗോത്രക്കാരിൽപെട്ട ബനൂഹാരിഥഃ ശാഖയുമാകുന്നു. മുസ്‌ലിം സൈന്യത്തെ ഇരുവ ശത്തും പാർശ്വ സേനകളായി നിറുത്തപ്പെട്ടിരുന്നത് അവരായിരുന്നു. സ്ഥിതിഗതികളുടെ ഗൗരവം നിമിത്തം അവർക്ക് മനോവീര്യം ക്ഷയിക്കയുണ്ടായെന്ന് സാരം. അവർ കൽപി ച്ചുകൂട്ടി ചെയ്ത ഒരു അനുസരണക്കേടോ കൊള്ളരുതായ്മയോ, ആയിരുന്നില്ല അതെന്ന് وَاللَّهُ وَلِيُّهُمَا (അല്ലാഹുവാകട്ടെ, അവരുടെ കൈകാര്യ കർത്താവുമായിരുന്നു) എന്ന വാക്യം സൂചിപ്പിക്കുന്നു. ഭീരുത്വം തോന്നുവാനുള്ള കാരണം മുമ്പ് വിവരിച്ചതിൽ നിന്ന് ഊഹിക്കാമല്ലോ. ആദ്യത്തെ വചനം 'അല്ലാഹു കേൾക്കുന്നവനും അറിയുന്നവനുമാണ് ( وَاللَّهُ سَمِيعٌ عَلِيمٌ )' എന്നും, രണ്ടാമത്തെ വചനം 'സത്യവിശ്വാസികൾ അല്ലാഹുവിന്റെ മേൽ തന്നെ ഭരമേൽപിച്ചുകൊള്ളട്ടെ ( وَعَلَى اللَّهِ فَلْيَتَوَكَّلِ الْمُؤْمِنُونَ ) എന്നുമുള്ള വാക്യ ങ്ങളെക്കൊണ്ട് അവസാനിപ്പിച്ചിട്ടുള്ളത് ശ്രദ്ധേയമാകുന്നു. മിക്ക ആയത്തുകളുടെയും അവസാനത്തിൽ, അതത് ആയത്തുകളിലെ ആശയത്തിനും സന്ദർഭത്തിനും അനുയോ ജ്യമായ ഇത്തരം സമാപന വാക്യങ്ങൾ ഉണ്ടായിരിക്കുന്നത് ക്വുർആന്റെ ഒരു വിശേഷ തയാണല്ലോ. ഈ സമാപന വാക്യങ്ങളിലടങ്ങിയ തത്വങ്ങൾ സന്ദർഭം നോക്കി പ്രത്യേകം മനസ്സിരുത്തേണ്ടതാകുന്നു.

അനുസരണം, ധൈര്യം, ക്ഷമ, തവക്കുൽ (അല്ലാഹുവിൽ ഭരമേൽപിക്കൽ) ആദി യായവയിൽ തങ്ങളുടെ പോരായ്മ മനസ്സിലാക്കുവാനും, അത് നികത്തുവാനും ധാരാളം പാഠങ്ങൾ അനുഭവത്തിലൂടെ സത്യവിശ്വാസികൾക്ക് ലഭിച്ച ഒരു മഹാ സംഭവമായി രുന്നു ഉഹ്ദ് യുദ്ധം. ആൾപ്പെരുപ്പമോ, ആയുധ ബലമോ അനുസരിച്ചല്ല– വിശ്വാസവും ധീരതയും അനുസരിച്ചാണ്– സത്യവിശ്വാസികൾക്ക് അല്ലാഹു വിജയം നൽകുകയെ

ന്നതിന് മതിയായ ഒരു തെളിവായിരുന്നു ബദ്ർ യുദ്ധം. അതാണ് അടുത്ത വചനം ചൂണ്ടി ക്കാട്ടുന്നത്.

وَلَقَدْ نَصَرَكُمُ ٱللَّهُ بِبَدْرٍ وَأَنتُمْ أَذِلَّةٌ ۖ فَٱتَّقُوا۟ ٱللَّهَ لَعَلَّكُمْ تَشْكُرُونَ ﴿١٢٣﴾

**﴾123﴿ നിങ്ങൾ എളിയവരായി [ദുർബ്ബലരായി]രുന്നപ്പോൾ, അല്ലാഹു നിങ്ങളെ ബദ്റിൽ സഹായിക്കുകയു ണ്ടായിട്ടുണ്ട്. ആകയാൽ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിച്ചു കൊള്ളു വിൻ- നിങ്ങൾ നന്ദി കാണിക്കുമാറാ യേക്കാം.**

إِذْ تَقُولُ لِلْمُؤْمِنِينَ أَلَن يَكْفِيَكُمْ أَن يُمِدَّكُمْ رَبُّكُم بِثَلَٰثَةِ ءَالَٰفٍ مِّنَ ٱلْمَلَٰٓئِكَةِ مُنزَلِينَ ﴿١٢٤﴾

**﴾124﴿ അതായത്, (നബിയേ) നീ സത്യവിശ്വാസികളോട് പറഞ്ഞിരുന്ന സന്ദർഭം: 'മലക്കുകളിൽ നിന്നും ഇറ ക്കപ്പെടുന്ന മൂവ്വായിരം (പേരെ) കൊണ്ട് നിങ്ങളുടെ റബ്ബ് നിങ്ങൾക്ക് സഹായം നൽകുന്നത് നിങ്ങൾക്ക് മതിയാവുകയില്ലേ?!**

بَلَىٰٓ ۚ إِن تَصْبِرُوا۟ وَتَتَّقُوا۟ وَيَأْتُوكُم مِّن فَوْرِهِمْ هَٰذَا يُمْدِدْكُمْ رَبُّكُم بِخَمْسَةِ ءَالَٰفٍ مِّنَ ٱلْمَلَٰٓئِكَةِ مُسَوِّمِينَ ﴿١٢٥﴾

**﴾125﴿ 'ഇല്ലാതെ (-മതിയാകും); നിങ്ങൾ ക്ഷമിക്കുകയും, സൂക്ഷിക്കു കയും, അവർ [ശത്രുസൈന്യം] ഈ ക്ഷണത്തിൽ നിങ്ങളുടെ അടുക്കൽ വരുകയും ചെയ്യുന്നപക്ഷം, മലക്കു കളിൽ നിന്നും (പ്രത്യേക) അടയാളം ലഭിച്ച അയ്യായിരം (പേരെ) കൊണ്ട് നിങ്ങളുടെ റബ്ബ് നിങ്ങൾക്ക് സഹായം നൽകുന്നതാണ്.' എന്ന്.**

---

﴾123﴿ وَلَقَدْ نَصَرَكُمُ നിങ്ങളെ സഹായിച്ചിട്ടുണ്ടല്ലോ اللَّهُ അല്ലാഹു بِبَدْرٍ ബദ്റിൽവെച്ച് وَأَنتُمْ നിങ്ങളാകട്ടെ أَذِلَّةٌ എളിയവർ, നിസ്സാരർ فَاتَّقُوا അതിനാൽ നിങ്ങൾ സൂക്ഷിക്കുവിൻ اللَّهَ അല്ലാഹുവിനെ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ വേണ്ടി تَشْكُرُونَ നിങ്ങൾ നന്ദി കാണിക്കും ﴾124﴿ إِذْتَقُولُ നീ പറയുന്ന സന്ദർഭം لِلْمُؤْمِنِينَ സത്യവിശ്വാസികളോട് أَلَنْ يَكْفِيَكُمْ നിങ്ങൾക്ക് മതിയാകുകയില്ലേ, പോരേ أَنْ يُمِدَّكُمْ നിങ്ങൾക്ക് സഹായം നൽകൽ, സഹായ സൈന്യത്തെ അയക്കൽ رَبُّكُمْ നിങ്ങളുടെ റബ്ബ് بِثَلَاثَةِ آلَافٍ മൂവ്വായിരം കൊണ്ട് مِنَ الْمَلَائِكَةِ മലക്കുക ളിൽ നിന്ന് مُنْزَلِينَ ഇറക്കപ്പെടുന്ന, ഇറക്കപ്പെട്ടവരായ ﴾125﴿ بَلَى ഇല്ലാതേ, അതെ

إِنْ تَصْبِرُوا നിങ്ങൾ ക്ഷമിക്കുന്ന പക്ഷം وَتَتَّقُوا നിങ്ങൾ സൂക്ഷിക്കുകയും وَيَأْتُوكُمْ അവർ നിങ്ങൾക്ക് വരുകയും مِنْ فَوْرِهِمْ هَٰذَا അവരുടെ ഈ ക്ഷണത്തിൽ (വേഗത്തിൽ) يُمْدِدْكُمْ നിങ്ങൾക്ക് സഹായം നൽകും رَبُّكُمْ നിങ്ങളുടെ റബ്ബ് بِخَمْسَةِ آلَافٍ അയ്യാ യിരം കൊണ്ട് مِنَ الْمَلَائِكَةِ മലക്കുകളിൽ നിന്ന് مُسَوِّمِينَ അടയാളം (ചിഹ്നം) വെക്കുന്ന (ലഭിക്കുന്ന, സ്വീകരിക്കുന്ന), അടയാളം വെക്കപ്പെട്ടവരായി, അയച്ചുവിടപ്പെട്ട വരായി

---

مُسَوِّمِينَ എന്ന വാക്ക് (വാവി 'ന്' 'ഇ' കാരത്തോടും 'അ' കാരത്തോടും ('മുസവ്വിമീൻ' എന്നും, 'മുസവ്വമീൻ') എന്നും വായിക്കപ്പെട്ടിട്ടുണ്ട്. ഒന്നാമത്തെ വായനപ്രകാരം, ആ മലക്കുകൾ തങ്ങൾക്ക് ചില പ്രത്യേക ചിഹ്നങ്ങൾ സ്വീകരിച്ചവരായിരിക്കുമെന്നും, രണ്ടാമത്തെ വായനപ്രകാരം അവർക്ക് പ്രത്യേക ചിഹ്നങ്ങൾ നൽകപ്പെട്ടവരായിരിക്കു മെന്നും അർത്ഥമായിരിക്കുന്നതാണ്.

ഹിജ്റഃ രണ്ടാം കൊല്ലം റമദ്വാൻ പതിനേഴിന് വെള്ളിയാഴ്ച ബദ്ർ യുദ്ധം ഉണ്ടായി. എല്ലാവിധ സജ്ജീകരണങ്ങളോടും കൂടി ഒരുങ്ങിവന്ന ഏതാണ്ട് ആയിരത്തോളം വരുന്ന ഖുറൈശി സേനയും, മുന്നൂറ്റി പതിമൂന്ന് മുസ്‌ലിംകളും തമ്മിലായിരുന്നു അതുണ്ടായ ത്. മുസ്‌ലിംകളുടെ എണ്ണം കുറവായിരുന്നതിന് പുറമെ, അറബികൾ സാധാരണ കൈവശം വെക്കാറുള്ള ചുരുക്കം ചില ആയുധങ്ങളും, രണ്ട് കുതിരകളും എഴുപത് ഒട്ട കങ്ങളും മാത്രമേ അവരുടെ കൂടെ ഉണ്ടായിരുന്നുള്ളുതാനും. അങ്ങനെ, എണ്ണത്തിലും ശക്തിയിലുമെല്ലാം ശത്രുക്കളെക്കാൾ എത്രയോ കുറഞ്ഞവരായിരുന്നതുകൊണ്ടാണ് അവ രെപ്പറ്റി أَذِلَّةٌ (എളിയവർ) എന്ന് അല്ലാഹു വിശേഷിപ്പിച്ചത്. നിങ്ങൾ എത്ര എളിയ ഒരു സംഘമായിരുന്നിട്ടും നിങ്ങളെ ബദ്റിൽ അല്ലാഹു സഹായിച്ചു വിജയിപ്പിച്ചു. അപ്പോൾ എണ്ണം കൊണ്ടോ ആയുധം കൊണ്ടോ അല്ല വിജയം സിദ്ധിക്കുന്നത്. വിജയം അല്ലാ ഹുവിങ്കൽ നിന്ന് മാത്രമാണ് സിദ്ധിക്കുന്നത് ( وَمَا النَّصْرُ إِلَّا مِنْ عِندِ اللَّهِ ) അതുകൊണ്ട് ഉഹ്ദിൽ വന്നതുപോലെയുള്ള പാകപ്പിഴകൾ പറ്റാതെ– അല്ലാഹുവിനെ സൂക്ഷിച്ചും അവ നിൽ കാര്യങ്ങൾ അർപ്പിച്ചുംകൊണ്ട് –ശത്രുക്കളെ നേരിട്ടാൽ നിങ്ങൾക്ക് വിജയം തീർച്ച യാണ്. അങ്ങനെ, നിങ്ങൾക്ക് സന്തോഷിക്കുകയും, അല്ലാഹുവിനോട് നന്ദിയുള്ളവരാ യിരിക്കുകയും ചെയ്യാം. ബദ്ർ യുദ്ധം ഇതിനൊരു തെളിവാണല്ലോ. എന്നൊക്കെ 123-ാം വചനത്തിൽ സത്യവിശ്വാസികളെ അല്ലാഹു ഓർമിപ്പിക്കുന്നു.

അനന്തരം 124-ാം വചനത്തിൽ, ബദ്റിൽവെച്ച് ആ മഹാവിജയം ലഭിച്ച സന്ദർഭം വിവരിക്കുന്നു. അതായത് തങ്ങളെക്കാൾ വളരെ വമ്പിച്ച ഒരു സൈന്യത്തോട് ഏറ്റുമുട്ടി ക്കൊണ്ടിരിക്കെ, ശത്രുസൈന്യത്തെ സഹായിക്കുവാൻ വീണ്ടും സഹായസൈന്യം വരു ന്നുണ്ടെന്നൊരു വിവരം മുസ്‌ലിംകൾ കേൾക്കയുണ്ടായി. ഇതവരെ വിഷമിപ്പിച്ചു. ഈ അവസരത്തിൽ നബിﷺ അവരോട് പറഞ്ഞു: 'മൂവ്വായിരം മലക്കുകളെ ഇറക്കിക്കൊണ്ട് അല്ലാഹു നിങ്ങളെ സഹായിച്ചാൽ പോരേ? അതെ, മതി ! നിങ്ങൾ ക്ഷമയും സൂക്ഷ്മ തയും സ്വീകരിക്കുകയും, ശത്രുസൈന്യം ക്ഷണത്തിൽ വന്നെത്തുകയും ചെയ്യുന്നപ ക്ഷം, പ്രത്യേകം തയ്യാറാക്കിയ അയ്യായിരം മലക്കുകളെക്കൊണ്ട് തന്നെ നിങ്ങളെ അവൻ സഹായിക്കും.' പക്ഷേ, ശത്രുസൈന്യം യുദ്ധത്തിൽ അമ്പെ പരാജയപ്പെട്ടുവെന്ന വിവരം കിട്ടിയ കാരണത്താൽ ആ സഹായ സൈന്യം വരികയുണ്ടായില്ല. അതുകൊണ്ട് അയ്യാ

യിരം മലക്കുകൾ ഇറക്കപ്പെട്ടതുമില്ല. ആദ്യം അറിയിച്ച പ്രകാരം മുവ്വായിരം മലക്കുകൾ മാത്രമാണ് ഇറക്കപ്പെട്ടത്. എന്നിപ്രകാരമാണ് പല ക്വുർആൻ വ്യാഖ്യാതാക്കളും ഇവിടെ പ്രസ്താവിച്ചിരിക്കുന്നത്. ഇത് സംബന്ധമായി ചില രിവായത്തുകളും കാണാവുന്നതാണ് ബദ്ർ യുദ്ധത്തെക്കുറിച്ചുള്ള പ്രസ്താവനയിൽ, ആയിരം മലക്കുകളെ ഇറക്കി സഹായിക്കുമെന്ന് സൂ: അൻഫാൽ 9-ാം വചനത്തിൽ പറഞ്ഞതും, ഇപ്പറഞ്ഞതും തമ്മിൽ എതിരില്ലെന്നും, ആദ്യം ആയിരം വാഗ്ദാനം ചെയ്തശേഷം പിന്നീടത് മുവ്വായിരമാക്കി വർദ്ധിപ്പിച്ചുവെന്നും, ചില ഉപാധികളോടുകൂടി വീണ്ടും അത് അയ്യായിരമാക്കി വർദ്ധിപ്പിച്ചുവെന്നും, ശത്രുസൈന്യം വന്നെത്തായ്കയാൽ ഉപാധി പൂർത്തിയാകാത്തതുകൊണ്ട് അയ്യായിരം ഇറക്കുകയുണ്ടായില്ല- മുവ്വായിരം മാത്രമാണ് ഇറക്കിയത്- എന്നും ഇവിടെ ചൂണ്ടിക്കാണിക്കപ്പെടുകയും ചെയ്യുന്നു. الله اعلم

മേൽ പ്രസ്താവിച്ചതിൽ നിന്ന് 124-ാം വചനത്തിലെ إِذْتَقُولُ ( നീ പറയുന്ന സന്ദർഭം) എന്ന വാക്ക് 123-ാം വചനവുമായി ബന്ധപ്പെട്ടതാണ്- അഥവാ ബദ്റിൽ മലക്കുകളെ ഇറക്കിയതിനെ സംബന്ധിച്ചാണ്- എന്ന് മനസ്സിലായല്ലോ. ആയത്തിലെ വാചകങ്ങളിൽ നിന്ന് പ്രത്യക്ഷത്തിൽ വ്യക്തമാകുന്നതും അങ്ങനെത്തന്നെ. വേറെയും ഒരഭിപ്രായം ഇവിടെയുണ്ട്. മലക്കുകളെ ഇറക്കുന്നത് സംബന്ധിച്ച് നബിﷺ പറഞ്ഞതായി പ്രസ്താവിച്ചത് ഉഹ്ദിൽ വെച്ചായിരുന്നു- ബദ്റിൽ വെച്ചല്ല- എന്നത്രെ ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. ഇവരുടെ അഭിപ്രായത്തിൽ إِذْتَقُولُ എന്ന വാക്ക് 121-ാം വചനത്തോടുബന്ധപ്പെട്ടതാകുന്നു. ഉഹ്ദിൽ വെച്ച് നബിﷺ പറഞ്ഞതിനെ ഉദ്ധരിച്ചതാണ് അതെന്ന് സാരം. എങ്കിലും إِنْتَصْبِرُوا وَتَتَّقُوا.... (നിങ്ങൾ ക്ഷമിക്കുകയും സൂക്ഷിക്കുകയും ചെയ്യുന്നപക്ഷം) എന്ന ഉപാധി പൂർത്തിയാക്കപ്പെടാത്തതുകൊണ്ട് മലക്കുകൾ ഉഹ്ദിൽ ഇറക്കപ്പെടുകയുണ്ടായില്ലെന്ന് ഇവരും പറയുന്നു. പക്ഷേ, അയ്യായിരം ഇറക്കപ്പെട്ടിട്ടില്ല- ആദ്യം പറഞ്ഞ മുവ്വായിരം ഇറക്കപ്പെട്ടിട്ടുണ്ട്- എന്നും, തീരെ ഇറക്കപ്പെട്ടിട്ടില്ല എന്നും ഇവരിൽ രണ്ടഭിപ്രായക്കാരുണ്ട്. വാസ്തവം അല്ലാഹുവിനറിയാം. ഇത് സംബന്ധമായ അഭിപ്രായങ്ങളും അവയുടെ തെളിവുകളും ഉദ്ധരിച്ച് ദീർഘിപ്പിക്കേണ്ടുന്ന ആവശ്യം കാണുന്നില്ല. അവയെപ്പറ്റി സാമാന്യം വിവരിച്ചശേഷം ഇബ്നുജരീർ (റ) ചെയ്ത പ്രസ്താവനയുടെ സാരം അറിയുന്നത് നന്നായിരിക്കും. അതിങ്ങനെ ഉദ്ധരിക്കാം:-

'ഇവയിൽ വെച്ച് വാസ്തവത്തോട് കൂടുതൽ അടുപ്പമുള്ള അഭിപ്രായം ഇതാണ്: 'മുവ്വായിരം മലക്കുകളെക്കൊണ്ട് നിങ്ങളുടെ റബ്ബ് നിങ്ങൾക്ക് സഹായം നൽകുന്നത് നിങ്ങൾക്ക് മതിയാകുകയില്ലേ' എന്ന് സത്യവിശ്വാസികളോട് റസൂൽﷺ പറഞ്ഞതായി അല്ലാഹു ഉദ്ധരിച്ചിരിക്കുന്നു. അങ്ങനെ, മുവ്വായിരം മലക്കുകളെക്കൊണ്ട് സഹായിക്കാമെന്ന് വാഗ്ദാനം ചെയ്തു. എന്നാൽ, മുവ്വായിരംകൊണ്ടോ, അയ്യായിരംകൊണ്ടോ, അവർക്ക് സഹായം നൽകിയെന്നോ, ഇല്ലെന്നോ ആയത്തിൽ പ്രസ്താവിച്ചിട്ടില്ല. ഒരു പക്ഷേ, സഹായം നൽകിയിരിക്കാം. അല്ലെങ്കിൽ സഹായം നൽകാതിരുന്നിരിക്കാം. തെളിവില്ലാതെ രണ്ടും പറഞ്ഞുകൂടാ. തെളിവുണ്ടെങ്കിൽ രണ്ടിലൊന്ന് സമ്മതിക്കാമായിരുന്നു. എന്നാൽ, ബദ്റിൽ ആയിരം മലക്കുകളെക്കൊണ്ട് സഹായം നൽകിയെന്ന് ക്വുർആനിൽ അറിയിച്ചിട്ടുണ്ട്. അത് സൂ: അൻഫാൽ 9-ാം വചനമാണ്. ഉഹ്ദിനെ സംബന്ധിച്ചിടത്തോളം മലക്കുകളെ ഇറക്കിക്കൊണ്ടുള്ള സഹായം നൽകൽ ഉണ്ടായിട്ടില്ലെന്നാണ് ഉണ്ടെന്നുള്ള അഭിപ്രായത്തെക്കാൾ വ്യക്തമായിക്കാണുന്നത്. കാരണം, അങ്ങനെ സഹായം നൽകപ്പെട്ടിരുന്നുവെങ്കിൽ അവർക്ക് പരാജയം പിണയുകയും, ആപത്തുകൾ

ബാധിക്കുകയും ചെയ്യുമായിരുന്നില്ല.' (ابن جرير)

وَمَا جَعَلَهُ ٱللَّهُ إِلَّا بُشْرَىٰ لَكُمْ وَلِتَطْمَئِنَّ قُلُوبُكُم بِهِۦ ۗ

﴾126﴿ **അതിനെ [മലക്കുകളെ ഇറക്കി സഹായം നൽകുന്നതിനെ] നിങ്ങൾക്കൊരു സന്തോഷവാർത്തയല്ലാതെ അല്ലാഹു ആക്കിയിട്ടില്ല; നിങ്ങളുടെ ഹൃദയങ്ങൾ അതുകൊണ്ട് സമാധാനമടയുവാൻ വേണ്ടിയുമാകുന്നു.**

وَمَا ٱلنَّصْرُ إِلَّا مِنْ عِندِ ٱللَّهِ ٱلْعَزِيزِ ٱلْحَكِيمِ ﴿١٢٦﴾

**സഹായമാകട്ടെ, പ്രതാപശാലിയായ അഗാധജ്ഞനായ അല്ലാഹുവിന്റെ പക്കൽ നിന്നല്ലാതെ (ലഭിക്കുക) ഇല്ലതാനും.**

لِيَقْطَعَ طَرَفًا مِّنَ ٱلَّذِينَ كَفَرُوٓا۟ أَوْ يَكْبِتَهُمْ فَيَنقَلِبُوا۟ خَآئِبِينَ ﴿١٢٧﴾

﴾127﴿ **(അതെ) അവിശ്വസിച്ചവരിൽ നിന്നുള്ള ഒരു ഭാഗത്തെ മുറി(ച്ചു നശിപ്പി)ക്കുവാൻ വേണ്ടിയാണ് (അത്); അല്ലെങ്കിൽ, അവരെ അപമാനപ്പെടുത്തുകയും, അങ്ങനെ അവർ നിരാശരായി (പരാജയപ്പെട്ട്) തിരിഞ്ഞുപോകുകയും ചെയ്യാൻ (വേണ്ടിയാണ്)**

---

﴾126﴿ وَمَا جَعَلَهُ അതിനെ ആക്കിയിട്ടില്ല اللَّهُ അല്ലാഹു إِلا بُشْرَى ഒരു സന്തോഷവാർത്തയല്ലാതെ لَكُمْ നിങ്ങൾക്ക് وَلِتَطْمَئِنَّ സമാധാനമടയുവാൻ വേണ്ടിയും قُلُوبُكُمْ നിങ്ങളുടെ ഹൃദയങ്ങൾ بِهِ അതുകൊണ്ട് وَمَا النَّصْرُ സഹായം അല്ലതാനും إِلا مِنْ عِنْدِ പക്കൽ നിന്നല്ലാതെ اللَّهِ അല്ലാഹുവിന്റെ الْعَزِيزِ പ്രതാപശാലിയായ الْحَكِيمِ അഗാധജ്ഞനായ, യുക്തിമാനായ ﴾127﴿ لِيَقْطَعَ മുറിച്ച് കളയുവാൻ വേണ്ടി طَرَفًا ഒരു ഭാഗം, ഒരു തലപ്പ് مِنَ الَّذِينَ كَفَرُوا അവിശ്വസിച്ചവരിൽ നിന്ന് أَوْ يَكْبِتَهُمْ അല്ലെങ്കിൽ അവരെ അപമാനപ്പെടുത്തുക فَيَنْقَلِبُوا എന്നിട്ട് അവർ തിരിഞ്ഞുപോകുകയും خَائِبِينَ നിരാശരായി, അപമാനമടഞ്ഞവരായി

---

സാരം: മലക്കുകളെ ഇറക്കി നിങ്ങൾക്ക് സഹായം നൽകുന്നതും, ഈ വിവരം നിങ്ങളെ അറിയിക്കുന്നതുമൊക്കെ നിങ്ങൾക്ക് അതൊരു സന്തോഷവാർത്തയും അനുമോദനവുമായിക്കൊണ്ട് മാത്രമാണ്. അതുവഴി നിങ്ങൾക്ക് മനോവീര്യവും, ധൈര്യവും, ഉൻമേഷവും ലഭിക്കുകയും, അങ്ങനെ നിങ്ങൾക്ക് മനഃസമാധാനം ഉണ്ടായിത്തീരുകയും ചെയ്യും. അല്ലാതെ, അവർ മൂലം നിങ്ങൾക്ക് സഹായവും വിജയവും ലഭിക്കുവാൻ വേണ്ടിയല്ല. കാരണം, സഹായം അല്ലാഹുവിൽ നിന്ന് മാത്രം ലഭിക്കുന്നതാണ്. മലക്കുകളെ ഇറക്കിയതുകൊണ്ട് അത് സിദ്ധിക്കണമെന്നില്ല. എണ്ണംകൊണ്ടോ ശക്തികൊണ്ടോ അല്ല

നിങ്ങൾക്ക് വിജയം കൈവരുന്നത്. അവൻ ഉദ്ദേശിക്കുന്ന പക്ഷം, മലക്കുകളെ ഇറക്കാതെയും, യുദ്ധം പോലും നടത്താതെയും നിങ്ങൾക്ക് വിജയം ലഭിക്കുന്നതാണ്. എന്നാൽ പിന്നെ, നിങ്ങൾ യുദ്ധം ചെയ്യണമെന്നും, ശത്രുക്കളുമായി ഏറ്റുമുട്ടണമെന്നുമൊക്കെ കൽപിക്കുന്നത് എന്തിനാണെന്ന് ചോദിക്കപ്പെടാം. നിങ്ങളുടെ ശത്രുക്കളായ അവിശ്വാസികളിൽ കുറേ ആളുകൾ നശിച്ചും, കുറേ ആളുകൾ ബന്ധനത്തിലകപ്പെട്ടും മറ്റുമായി അവരുടെ ശക്തി ക്ഷയിക്കുകയും, അങ്ങനെ അവർ പരാജിതരും നിരാശരുമായിത്തീരുകയും ചെയ്യേണ്ടതുണ്ട്. അതിനുവേണ്ടിയാണത്. എന്നല്ലാതെ, അവിശ്വാസികളെ മുഴുവൻ കൊന്നൊടുക്കുകയല്ല ഉദ്ദേശ്യം.

ശത്രുക്കളുമായി ഏറ്റുമുട്ടിയാൽ സധീരം അവരുമായി നേരിടണമെന്നും മറ്റും ഉപദേശിച്ചുകൊണ്ട് സൂറത്ത് മുഹമ്മദിൽ അല്ലാഹു പറയുന്നു: 'അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷം, അവരിൽ നിന്ന് അവൻ സ്വയം രക്ഷാനടപടി എടുക്കുമായിരുന്നു. എങ്കിലും, നിങ്ങളിൽ ചിലരെക്കൊണ്ട് പരീക്ഷണം നടത്തുവാൻ വേണ്ടിയാണത്.' ( ذَٰلِكَ وَلَوْ يَشَاءُ اللَّهُ لَانتَصَرَ مِنْهُمْ وَلَٰكِن لِّيَبْلُوَ بَعْضَكُم بِبَعْضٍ - محمد : ٤ ) ബദ്റിൽ ആയിരം മലക്കുകളെ ഇറക്കിയ വിവരം പറഞ്ഞതിനെത്തുടർന്ന് സൂ: അൻഫാലിലും തന്നെ 126-ാം വചനത്തിൽ പ്രസ്താവിച്ച ഈ സംഗതി അല്ലാഹു ആവർത്തിച്ചിരിക്കുന്നത് കാണാം.

ബദ്ർ യുദ്ധമല്ലാത്ത മറ്റ് യുദ്ധങ്ങളിലൊന്നും മലക്കുകൾ ശത്രുക്കളുമായി യുദ്ധത്തിൽ ഏർപ്പെട്ടിട്ടില്ലെന്നും, ബദ്റിൽ മലക്കുകൾ യുദ്ധത്തിൽ പങ്കെടുത്തിട്ടുണ്ടെന്നുമാണ് ഭൂരിഭാഗം പണ്ഡിതൻമാരുടേയും അഭിപ്രായം. ബദ്റിൽ അവർ യുദ്ധത്തിൽ പങ്കെടുത്തിട്ടുണ്ടെന്നുള്ളതിൽ, ക്വുർആൻ വ്യാഖ്യാതാക്കളും ചരിത്ര പണ്ഡിതൻമാരും ഏകാഭിപ്രായക്കാരാണെന്നത്രെ ഇമാം റാസീ (റ) പ്രസ്താവിക്കുന്നത്. ഒരു യാഥാർത്ഥ്യം ഇവിടെ ഓർമിക്കേണ്ടതുണ്ട്. മലക്കുകൾ യുദ്ധത്തിൽ പങ്കെടുത്ത് എന്ന് പറയുമ്പോൾ, അവരുടെ പ്രവർത്തനവും ഇടപെടലും മനുഷ്യരുടേതുപോലെത്തന്നെയായിരിക്കുമെന്ന് കണക്കാക്കരുത്. ഈ ലോകത്ത് നടക്കുന്ന പല വിഷയങ്ങളിലും മലക്കുകൾക്ക് ചില കൈകളുണ്ടെന്ന് ക്വുർആൻ കൊണ്ടും ഹദീഥുകൊണ്ടും സംശയാതീതമായി സ്ഥാപിതമായതാണ്. എന്നിരിക്കെ, 'ഒരു മലക്കുപോരെ ശത്രുക്കളെ ഒന്നാകെ നശിപ്പിക്കുവാൻ? പിന്നെ, ആയിരക്കണക്കിൽ മലക്കുകളുടെ ആവശ്യമെന്ത്? മലക്കുകൾ യുദ്ധം ചെയ്തിട്ടുണ്ടെങ്കിൽ മനുഷ്യരുടെ കൈക്കല്ലാതെ ശത്രുക്കൾ മരിച്ചുവീഴുന്നത് കാണേണ്ടതല്ലേ? ആയിരം മലക്കുകൾ ഇറങ്ങി യുദ്ധം ചെയ്തിട്ടും എഴുപതുപേരല്ലേ കൊല്ലപ്പെട്ടുള്ളൂ.?' എന്നിത്യാദിയുള്ള ചിലരുടെ ചോദ്യങ്ങൾക്കൊന്നും ഇവിടെ പ്രസക്തിയില്ല.

മേൽ സൂചിപ്പിച്ചതുപോലെയുള്ള ചില യുക്തി ന്യായങ്ങളുടെ അടിസ്ഥാനത്തിൽ, മലക്കുകൾ ഇറങ്ങുന്നതിനെയും,യുദ്ധം ചെയ്യുന്നതിനെയും മുൻകാലത്ത് പാടെ നിഷേധിച്ച ഒരാളാണ് അബൂബകറിൽ അസ്വമ്മ്. അദ്ദേഹത്തിന്റെ ന്യായവാദങ്ങൾക്കെല്ലാം മറുപടിയും ഖണ്ഡനവും നൽകിക്കൊണ്ട് ഇമാംറാസീ (റ)യും മറ്റും ഇങ്ങനെ പറയുന്നു: 'ക്വുർആനെയും , പ്രവാചകത്വത്തെയും നിഷേധിക്കുന്നവർക്കേ ഇങ്ങനെ പറയുവാൻ സാധിക്കുകയുള്ളൂ. ക്വുർആനും, അനേകം ഹദീഥുകളും വ്യക്തമായി പ്രസ്താവിച്ച ഈ വിഷയം നിഷേധിക്കുവാൻ അബൂബകറിൽ അസ്വമ്മിന് ഒരിക്കലും പാടില്ലായിരുന്നു' ഇത് സംബന്ധിച്ച് സൂറത്തുൽ അൻഫാലിൽവെച്ച് നമുക്ക് കൂടുതൽ സംസാരിക്കാം. إن شاء الله

لَيْسَ لَكَ مِنَ ٱلْأَمْرِ شَىْءٌ أَوْ يَتُوبَ عَلَيْهِمْ أَوْ يُعَذِّبَهُمْ فَإِنَّهُمْ ظَٰلِمُونَ ﴿١٢٨﴾

**﴾128﴿ (നബിയേ) കാര്യത്തിൽ (അഥവാ അധികാരത്തിൽ) നിനക്ക് യാതൊന്നും (തന്നെ) ഇല്ല. ഒരു പക്ഷേ, അവൻ [അല്ലാഹു] അവരുടെ പശ്ചാത്താപം സ്വീകരിക്കുക, അല്ലെങ്കിൽ അവരെ ശിക്ഷിക്കുക- കാരണം, നിശ്ചയമായും അവർ അക്രമികളാകുന്നു. [എന്നിരിക്കെ, രണ്ടിനും സാദ്ധ്യതയുണ്ട്.]**

وَلِلَّهِ مَا فِى ٱلسَّمَٰوَٰتِ وَمَا فِى ٱلْأَرْضِ ۚ يَغْفِرُ لِمَن يَشَآءُ

**﴾129﴿ അല്ലാഹുവിനുള്ളതാണ്, ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും.**

وَيُعَذِّبُ مَن يَشَآءُ ۚ وَٱللَّهُ غَفُورٌ رَّحِيمٌ ﴿١٢٩﴾

**അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്ത് കൊടുക്കും; അവൻ ഉദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കുകയും ചെയ്യും. അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.**

---

﴾128﴿ لَيْسَ لَكَ നിനക്കില്ല مِنَ الأَمْرِ കാര്യത്തിൽ നിന്ന്, അധികാരത്തിൽ നിന്ന് شَيْءٌ യാതൊന്നും أَوْ അല്ലെങ്കിൽ (ഒരു പക്ഷേ) يَتُوبَ അവൻ പശ്ചാത്താപം (മടക്കം) സ്വീകരിക്കുക (ഉണ്ടാവാം) عَلَيْهِمْ അവർക്ക് أَوْ يُعَذِّبَهُمْ അല്ലെങ്കിൽ അവരെ ശിക്ഷിക്കുകയും (ആവാം) فَإِنَّهُمْ കാരണം നിശ്ചയമായും അവർ ظَالِمُونَ അക്രമികളാകുന്നു. ﴾129﴿ وَلِلَّهِ അല്ലാഹുവിനാണ് مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَمَا فِي الأَرْضِ ഭൂമിയിലുള്ളത് يَغْفِرُ അവൻ പൊറുക്കും لِمَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَيُعَذِّبُ അവൻ ശിക്ഷിക്കുകയും ചെയ്യും مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ وَاللَّهُ അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്.

---

ഉഹ്ദ് യുദ്ധത്തിൽ നബിﷺക്കും സ്വഹാബികൾക്കും ശത്രുക്കളുടെ കൈക്ക് പല അത്യാഹിതങ്ങളും സംഭവിക്കുകയുണ്ടായല്ലോ. അതിനെത്തുടർന്ന് ശത്രുക്കളിൽ കൂടുതൽ അക്രമം നടത്തിയ ചില മുശ്‌രിക്കുകൾക്കെതിരായി നബിﷺ പ്രാർത്ഥിക്കുകയോ പ്രാർത്ഥിക്കുവാൻ അല്ലാഹുവിനോട് അനുവാദത്തിന് അപേക്ഷിക്കുകയോ ഉണ്ടായെന്നും, അതോട് ബന്ധപ്പെട്ടുകൊണ്ടാണ് ഈ വചനം അവതരിച്ചതെന്നും ഹദീഥുകളിൽ വന്നിരിക്കുന്നു. ഇന്നിന്നവർ സൻമാർഗികളാണെന്നും, ദുർമാർഗികളാണെന്നുമുള്ള തീരുമാനമെടുക്കുവാനോ, വിധി കൽപിക്കുവാനോ നബിﷺക്ക് അധികാരമില്ല. അക്കാര്യം അല്ലാഹുവിന്റെ അധികാരാവകാശത്തിൽ പെട്ടതാണ്. ഒരു പക്ഷേ, അവിശ്വാസിയും

ദുർമാർഗിയുമാണെന്ന് കരുതപ്പെട്ടവൻ പിന്നീട് ഖേദിച്ച് മടങ്ങി നന്നാവുകയും അവന്റെ മടക്കം അല്ലാഹു സ്വീകരിക്കുകയും ചെയ്തെന്നുവരാം. അല്ലെങ്കിൽ അവർ അക്രമികളായ സ്ഥിതിക്ക് അല്ലാഹു അവരെ ശിക്ഷിക്കുകതന്നെ ചെയ്തെന്നും വരാം. ഓരോരുത്തരെക്കുറിച്ചും സൂക്ഷ്മവും അന്തിമവുമായ തീരുമാനം അല്ലാഹുവിങ്കലാണുള്ളത് എന്നൊക്കെയാണ് ഒന്നാമത്തെ വചനത്തിന്റെ സാരം. രണ്ടാമത്തെ വചനം ഈ ആശയം ഒന്നുകൂടി ദൃഢപ്പെടുത്തുകയും ചെയ്യുന്നു. മേൽ സൂചിപ്പിച്ച പ്രകാരം ഇസ്‌ലാമിന്റെ കഠിന വിരോധികളായിരുന്ന ചില വ്യക്തികൾ പിന്നീട് നബിﷺയിൽ വിശ്വസിക്കുകയും, പ്രധാന സ്വഹാബികളായിത്തീരുകയും അവരെക്കൊണ്ട് ഇസ്‌ലാമിന് വളരെ നേട്ടങ്ങൾ ഉണ്ടായിത്തീരുകയും ചെയ്തിട്ടുള്ളത് ഇവിടെ പ്രസ്താവ്യമാകുന്നു. മറ്റൊരിടത്ത് അല്ലാഹു പറയുന്നു: إِنَّكَ لا تَهْدِي مَنْ أَحْبَبْتَ وَلَٰكِنَّ اللَّهَ يَهْدِي مَن يَشَاءُ ـ القصص : ٥٦ (നീ ഇഷ്ടപ്പെട്ടവരെ നീ സൻമാർഗത്തിലാക്കുകയില്ല; എങ്കിലും അല്ലാഹു അവൻ ഉദ്ദേശിക്കുന്നവരെ സൻമാർഗത്തിലാക്കുന്നു.)

## വിഭാഗം - 14

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَأْكُلُوا۟ ٱلرِّبَوٰٓا۟ أَضْعَٰفًا مُّضَٰعَفَةً ۖ

﴾130﴿ **ഹേ, വിശ്വസിച്ചവരേ, നിങ്ങൾ ഇരട്ടിയിരട്ടികളായി പലിശ (മുതൽ) തിന്നരുത്.**

وَٱتَّقُوا۟ ٱللَّهَ لَعَلَّكُمْ تُفْلِحُونَ ﴿١٣٠﴾

**നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ. നിങ്ങൾ വിജയം പ്രാപിച്ചേക്കാം.**

وَٱتَّقُوا۟ ٱلنَّارَ ٱلَّتِىٓ أُعِدَّتْ لِلْكَٰفِرِينَ ﴿١٣١﴾

﴾131﴿ **അവിശ്വാസികൾക്കുവേണ്ടി ഒരുക്കിവെക്കപ്പെട്ടതായ നരകത്തെ സൂക്ഷിക്കുകയും ചെയ്യുവിൻ.**

---

﴾130﴿ يَا أَيُّهَا الَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ لَا تَأْكُلُوا നിങ്ങൾ തിന്നരുത് (ഉപയോഗിക്കരുത്) الرِّبَا പലിശ أَضْعَافًا ഇരട്ടികളായി مُضَاعَفَةً ഇരട്ടിയാക്കപ്പെട്ട (ഇരിട്ടിയിരട്ടിയായി) وَاتَّقُوا നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ اللَّهَ അല്ലാഹുവിനെ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻവേണ്ടി تُفْلِحُونَ നിങ്ങൾ വിജയം പ്രാപിക്കുക ﴾131﴿ وَاتَّقُوا നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ النَّارَ നരകത്തെ الَّتِي أُعِدَّتْ ഒരുക്കിവെക്കപ്പെട്ടതായ لِلْكَافِرِينَ അവിശ്വാസികൾക്കുവേണ്ടി.

---

മൗലികമായ പല വിഷയങ്ങളും, യുദ്ധസംബന്ധമായ കുറേ കാര്യങ്ങളും വിവരിച്ച ശേഷം, നിത്യജീവിതത്തിൽ സത്യവിശ്വാസികൾ അറിഞ്ഞും അനുഷ്ഠിച്ചും വരേണ്ടുന്ന ഏതാനും വിധി വിലക്കുകളും, ഉപദേശ നിർദ്ദേശങ്ങളും അല്ലാഹു നൽകുന്നു. വിഷയ

ങ്ങളുടെ ക്രമീകരണത്തിലും, അവ കൈകാര്യം ചെയ്യുന്നതിലും ഖുർആൻ സ്വീകരിച്ച രീതി ഇതര ഗ്രന്ഥങ്ങളിൽ നിന്ന് വ്യത്യസ്തമാണെന്നും, അതിന് അതിന്റേതായ ഒരു പ്രത്യേകരീതിയുണ്ടെന്നും മുഖവുരയിൽ വിവരിച്ചിട്ടുണ്ടല്ലോ. അതുകൊണ്ട് ഓരോ ആയത്തും അതിന്റെ തൊട്ട ആയത്തും തമ്മിൽ വിഷയപരമായി പ്രത്യക്ഷത്തിൽ ഒരു ബന്ധം ഉണ്ടായിക്കൊള്ളണമെന്നില്ലെന്നും നാം അവിടെ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. എന്നാലും മൊത്തത്തിൽ പരിശോധിച്ചാൽ, ഈ വചനങ്ങളും മുമ്പുള്ള വചനങ്ങളും തമ്മിൽ വിഷയപരമായി ബന്ധം ഇല്ലായ്കയില്ല താനും. സത്യവിശ്വാസികളും അവരുടെ എതിരാളികളും തമ്മിലുള്ള സംഘട്ടനം സംബന്ധിച്ച പരാമർശങ്ങളെ തുടർന്ന് എതിരാളികളിൽ നിലവിലുള്ള ദോഷഗുണങ്ങൾ സത്യവിശ്വാസികളിൽ ഇല്ലാതാക്കുവാനും, അവരെ ഉത്തമ സമുദായമാക്കി വളർത്തിയെടുക്കുവാനും വേണ്ടുന്ന മാർഗങ്ങൾ അവർക്ക് ചൂണ്ടിക്കാട്ടിക്കൊടുക്കുന്നത് അനുയോജ്യമായിരിക്കുമല്ലോ.

പലിശമുതൽ തിന്നുന്നതിനെ- അഥവാ ഉപയോഗിക്കുന്നതിനെ-ക്കുറിച്ച് സത്യവിശ്വാസികളെ ഈ വചനം മുഖേന അല്ലാഹു വിലക്കുന്നു. പലിശയെ സംബന്ധിച്ച് പല വിവരങ്ങളും സൂറത്തുൽ ബക്വറഃയിൽ കഴിഞ്ഞുപോയിട്ടുണ്ട്. അതുകൊണ്ട് അതിനെപ്പറ്റി ഇവിടെ അധികം വിശദീകരിക്കേണ്ടുന്ന ആവശ്യമില്ല. പ്രത്യേക ഉപാധികളോ വിശേഷണങ്ങളോ ഒന്നും കൂടാതെയാണ് അവിടെ പലിശയെ അല്ലാഹു നിഷിദ്ധമാക്കി പ്രസ്താവിച്ചിരിക്കുന്നത്. ഇവിടെ പലിശ ഉപയോഗിക്കരുതെന്ന് വിലക്കിയപ്പോൾ ഇരട്ടിയിരട്ടിയായ നിലയിൽ തിന്നരുത് لَا تَأْكُلُوا الرِّبَا أَضْعَافًا مُضَاعَفَةً എന്ന് പറഞ്ഞിരിക്കുകയാണ്. ഇക്കാരണത്താൽ, ഇരട്ടിക്കണക്കിൽ വാങ്ങുന്ന പലിശ മാത്രമേ വിരോധിക്കപ്പെട്ടിട്ടുള്ളുവെന്നോ, പലിശക്കാരുടെ ഭാഷയിലുള്ള 'മിതപ്പലിശ'ക്ക് വിരോധമില്ലെന്നോ ഇതിനർത്ഥമില്ല. നികൃഷ്ടമോ, നീചമോ ആയ ഒരു കാര്യത്തെക്കുറിച്ച് ആക്ഷേപിക്കുകയോ, വിലക്കുകയോ ചെയ്യുമ്പോൾ അതിന്റെ ദുഷിച്ച ചില വശങ്ങളെ ചൂണ്ടിക്കാട്ടുന്ന വിശേഷണങ്ങൾ എടുത്ത് പറഞ്ഞ് അതിന്റെ കൊള്ളരുതായ്മ ചൂണ്ടിക്കാട്ടലും, ശ്രോതാക്കൾക്ക് അതിനോട് വെറുപ്പ് തോന്നത്തക്ക ശൈലിയിൽ അതിനെക്കുറിച്ച് സംസാരിക്കലും സാധാരണ പതിവാണ്. എല്ലാ ഭാഷയിലും സാഹിത്യങ്ങളിലും കാണാവുന്നതാണിത്.

അക്കൂട്ടത്തിൽ പെട്ടതാണ് 'പലിശ ഉപയോഗിക്കരുത്' എന്നോ മറ്റോ പറയാതെ 'പലിശ തിന്നരുത് ( لَا تَأْكُلُوا الرِّبَو ) എന്ന് ഇവിടെയും, 'അനാഥകളുടെ സ്വത്തുക്കൾ എടുത്ത് ഉപയോഗിക്കരുത്' എന്ന് പറയുന്നതിന് പകരം 'അനാഥരുടെ സ്വത്തുക്കൾ തിന്നരുത് ( وَلَا تَأْكُلُوا أَمْوَالَ الْيَتَامَى )' എന്നുമൊക്ക അല്ലാഹു പറയുന്നതും അതുപോലെയുള്ള ഒരു പ്രയോഗം തന്നെയാണ് 'ഇരട്ടിയിരട്ടിയായി ( أَضْعَافًا مُضَاعَفَةً )' എന്ന പ്രയോഗവും, അന്യന്റെ ധനം ന്യായം കൂടാതെ മേടിക്കുന്നതും ഉപയോഗിക്കുന്നതും തെറ്റാണ്. അത് അങ്ങോട്ട് കൊടുത്തതിനെക്കാൾ ഇരട്ടിക്കണക്കിലാകുന്നത് അതിനെക്കാൾ ഭയങ്കരമായ തെറ്റായിത്തീരുന്നു എന്നാണതിലുള്ള സൂചന. സ്വന്തം മക്കളെ കൊല്ലുന്നതിനെപ്പറ്റി ആക്ഷേപിച്ച് പറഞ്ഞപ്പോൾ **خشية ان يطعم معك** ( ആ കുട്ടി നിന്റെ കൂടെ ഭക്ഷണം കഴിക്കുന്നതിനെ ഭയന്നുകൊണ്ട്) എന്നും, വ്യഭിചാരത്തെക്കുറിച്ച് പറഞ്ഞപ്പോൾ **ان تزنى حليلة جارك** (നിന്റെ അയൽക്കാരന്റെ ഭാര്യയെ വ്യഭിചാരം ചെയ്യുക) എന്നും നബിﷺ പറഞ്ഞതായി ഹദീഥുകളിൽ വന്നിട്ടുള്ളതും ഈ ഇനത്തിൽ ഉൾപ്പെട്ടത് തന്നെ. കുട്ടി തന്റെ കൂടെ ഭക്ഷണം കഴിക്കുമെന്ന ഭയമില്ലാത്തപ്പോൾ സ്വന്തം മക്കളെ കൊല്ലാ

മെന്നോ, അയൽക്കാരന്റെ ഭാര്യയല്ലാത്ത സ്ത്രീകളെ വ്യഭിചരിക്കുന്നതിന് വിരോധമി ല്ലെന്നോ സൽബുദ്ധിയുള്ള ഒരാളും ഇതിൽ നിന്ന് മനസ്സിലാക്കുകയില്ലല്ലോ.

ബുദ്ധി ജീവികൾ, ഉൽബുദ്ധർ, പുരോഗമനേച്ഛുക്കൾ' എന്നൊക്കെ സ്വയം അഹങ്കരി ക്കുന്ന ചില ഭൗതിക താൽപര്യക്കാരും, ഇസ്‌ലാമിന്റെ ഗുണകാംക്ഷികളെന്ന ഭാവേന നയപൂർവ്വം മുസ്‌ലിംകളെ ഇസ്‌ലാമിൽ നിന്ന് അകറ്റുവാനുള്ള ഗൂഢ പരിപാടിയിട്ട് പ്രവർത്തിക്കുന്ന ചിലരും ഇസ്‌ലാമിൽ 'മിതപ്പലിശ'ക്ക് വിരോധമില്ലെന്നും 'ഇരട്ടിപ്പലിശ' മാത്രമാണ് വിരോധിക്കപ്പെട്ടിരിക്കുന്നതെന്നും തട്ടിമൂളിക്കാറുണ്ട്. أَضْعَافًا مُّضَاعَفَةً എന്ന ഈ വാക്ക് അവർ തങ്ങൾക്ക് തെളിവായി പൊക്കിക്കാട്ടുകയും ചെയ്യും. അല്ലാഹുവിന്റെ ക്വുർആനും, നബിﷺയുടെ സുന്നത്തും ഇസ്‌ലാമിന്റെ പ്രമാണമായി അംഗീകരിക്കുന്ന ഒരു വ്യക്തിക്ക് ഇതിനോട് യോജിക്കുക സാദ്ധ്യമല്ല. എന്ന് മാത്രമേ തൽക്കാലം ഇതി നെപ്പറ്റി പറയുന്നുള്ളൂ. സൂറത്തുൽ ബക്വറ:യിൽ പലിശയെക്കുറിച്ച് അല്ലാഹു ഉപയോ ഗിച്ച വാക്കുകളിൽ നിന്നും, അവയുടെ വിവരണത്തിൽ നിന്നും ഈ വാസ്തവം കൂടു തൽ വ്യക്തമായിക്കഴിഞ്ഞിട്ടുണ്ടല്ലോ.

أَضْعَافًا مُّضَاعَفَةً (ഇരട്ടിയിരട്ടിയായ നിലയിൽ) എന്ന് പറയുവാൻ മറ്റൊരു കാരണം കൂടിയുണ്ട്. അക്കാലത്ത് അറേബ്യയിൽ കൂടുതൽ പ്രചാരത്തിലുണ്ടായിരുന്നത് ഇരട്ടി ക്കണക്കിൽ പലിശ ഈടാക്കുന്ന സമ്പ്രദായമായിരുന്നു. ഒരു സംഖ്യ ഒരവധി നിശ്ചയി ച്ചുകൊണ്ട് പലിശക്കുകൊടുക്കുക, അവധിക്ക് മൂലധനവും പലിശയും മടക്കിക്കൊടു ത്തില്ലെങ്കിൽ– മിക്കവാറും അതിന് സാദ്ധ്യമല്ലാത്ത നിശ്ചയത്തോടുകൂടിയായിരിക്കും ഇട പാട് നടന്നിരിക്കുക– അതുവരെ കിട്ടേണ്ടുന്ന പലിശ സംഖ്യയും മൂലധനത്തിൽ കൂട്ടി ച്ചേർക്കുക, പിന്നത്തെ അവധി അവസാനിക്കുമ്പോൾ അതുവരെയുള്ള പലിശയും അസ്സൽ മുതലാക്കി വീണ്ടും വർദ്ധിപ്പിക്കുകയും അതിന് പലിശ കൂട്ടുകയും ചെയ്യുക. അങ്ങനെ, അവസരം കിട്ടിയാൽ വീണ്ടും വീണ്ടും അപ്രകാരം തന്നെ ചെയ്യുക. അവ സാനം, ആദ്യം കൊടുത്ത മൂലധനത്തിന്റെ എത്രയോ ഇരട്ടിയായിരിക്കും വസൂലാക്ക പ്പെടുന്നത്. ഇതോടെ കടക്കാരന്റെ കഥ കഴിയുകയും ചെയ്യും.

ഈ സമ്പ്രദായം ഇന്നും പലിശക്കച്ചവടക്കാർ സ്വീകരിച്ചുവരുന്നതാണ്. 'പരിഷ്കൃത യുഗ'മെന്ന് വിശേഷിപ്പിക്കപ്പെടുന്ന ഇക്കാലത്ത്– അല്ലാഹു വിലക്കിയതിന്റെ അടിസ്ഥാ നത്തിലല്ലെങ്കിലും– നാട്ടിന്റെ സാമ്പത്തിക നയങ്ങൾക്ക് ഉപദ്രവകരമാണതെന്ന കാരണ ത്താൽ, പല രാഷ്ട്രങ്ങളും ഈ ഇരട്ടിപ്പലിശാ സമ്പ്രദായത്തിൽ പല നിയന്ത്രണങ്ങളും ഏർപ്പെടുത്തിയിട്ടുണ്ടെന്ന് മാത്രം. അതേ സമയത്ത് അവരുടെ സാങ്കേതികാർത്ഥത്തി ലുള്ള മിതപ്പലിശ നിലവിലുള്ള സാമ്പത്തിക നയത്തിന്റെ ഒരു അനിവാര്യ ഘടകമെ ന്നോണം എല്ലാവരും നിലനിറുത്തുകയും ചെയ്യുന്നു.

സത്യവിശ്വാസികളോട് നരകത്തെ സൂക്ഷിക്കണമെന്ന് താക്കീത് ചെയ്തപ്പോൾ, അത് അവിശ്വാസികൾക്കായി ഒരുക്കപ്പെട്ടിരിക്കുന്നു ( أُعِدَّتْ لِلْكَافِرِينَ ) എന്ന് പറഞ്ഞിട്ടു ള്ളത് ശ്രദ്ധേയമാകുന്നു. നരകം പ്രധാനമായും അവിശ്വാസികളെ ഉദ്ദേശിച്ചാണ് തയ്യാ റാക്കപ്പെട്ടിരിക്കുന്നത്. എങ്കിലും കുറ്റകൃത്യങ്ങൾ ചെയ്യുന്ന സത്യവിശ്യാസികൾക്കും അതിലെ ശിക്ഷ അനുഭവിക്കേണ്ടിവരുമെന്നും ഓർക്കണം, പലിശപോലുള്ള പാപകൃ ത്യങ്ങളിൽ അതിര് കവിഞ്ഞാൽ അവിശ്വാസികളുടെ കൂട്ടത്തിൽ പെട്ട് പോകുന്നത് ഭയ പ്പെടേണം എന്നൊക്കെ അതിൽ സൂചന കാണാം. കൂടാതെ, ഇവിടെയും, അൽബക്വറഃ

24 ലും നരകത്തെക്കുറിച്ചും, അടുത്ത 133-ാം വചനത്തിലും സൂറ:ഹദീദ് 21 ലും സ്വർഗ ത്തെക്കുറിച്ചും പറഞ്ഞപ്പോൾ,അത് ഒരുക്കിവെക്കപ്പെട്ടിരിക്കുന്നു ( أُعِدَّتْ ) എന്ന് പറ ഞ്ഞിട്ടുള്ളതിൽ നിന്ന് സ്വർഗവും നരകവും നേരത്തെത്തന്നെ തയ്യാറാക്കപ്പെട്ടു കഴി ഞ്ഞിട്ടുണ്ടെന്നാണ് മനസ്സിലാകുന്നത്. ഇതിനെപ്പറ്റി അൽബഖറഃയിൽ മുമ്പ് നാം വിവ രിച്ചതാണ്.

وَأَطِيعُواْ ٱللَّهَ وَٱلرَّسُولَ لَعَلَّكُمْ تُرْحَمُونَ ﴿١٣٢﴾

**﴾132﴿ നിങ്ങൾ അല്ലാഹുവിനെയും, റസൂലിനെയും അനുസരിക്കുകയും ചെയ്യുവിൻ- നിങ്ങൾക്ക് കരുണ ചെയ്യപ്പെട്ടേക്കാം.**

۞ وَسَارِعُوٓاْ إِلَىٰ مَغْفِرَةٍ مِّن رَّبِّكُمْ وَجَنَّةٍ عَرْضُهَا ٱلسَّمَـٰوَٰتُ وَٱلْأَرْضُ أُعِدَّتْ لِلْمُتَّقِينَ ﴿١٣٣﴾

**﴾133﴿ നിങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള പാപമോചനത്തിലേക്ക് (അന്യോന്യം) ധൃതികൂട്ടി വരുകയും ചെയ്യുവിൻ; ഒരു സ്വർഗത്തിലേക്കും (ധൃതി കൂട്ടുവിൻ): അതിന്റെ വിസ്താരം ആകാശങ്ങളും ഭൂമിയും (കൂടിയ അത്ര) ആകുന്നു; അത് സൂക്ഷ്മത പാലിക്കുന്നവ (രായ ഭയ ഭക്തന്മാ)ർക്കുവേണ്ടി ഒരുക്കിവെക്കപ്പെട്ടിരിക്കുന്നു.**

---

﴾132﴿ وَأَطِيعُوا നിങ്ങൾ അനുസരിക്കുക (വഴിപ്പെടുക)യും ചെയ്യുവിൻ اللَّهَ അല്ലാഹുവെ وَالرَّسُولَ റസൂലിനെയും لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ تُرْحَمُونَ നിങ്ങൾക്ക് (നിങ്ങളോട്) കരുണ ചെയ്യപ്പെടും ﴾133﴿ وَسَارِعُوا നിങ്ങൾ (അന്യോന്യം) ധൃതിപ്പെട്ട് വരുകയും (ബദ്ധപ്പാട് കാണിക്കുക- ഉത്സാഹം കാട്ടുകയും) ചെയ്യുവിൻ إِلَىٰ مَغْفِرَةٍ പാപമോചനത്തിലേക്ക് مِّن رَّبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള وَجَنَّةٍ ഒരു സ്വർഗത്തിലേക്കും عَرْضُهَا അതിന്റെ വിസ്താരം, വീതി السَّمَاوَاتُ ആകാശങ്ങളാകുന്നു وَالْأَرْضُ ഭൂമിയും أُعِدَّتْ അത് ഒരുക്ക(തയ്യാറാക്ക)പ്പെട്ടിരിക്കുന്നു لِلْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവർക്ക്, ഭയഭക്തന്മാർക്ക്

---

അല്ലാഹുവിനെ അനുസരിക്കുവാൻ കൽപിക്കുന്നതോടൊപ്പം റസൂലിനെയും അനുസരിക്കണമെന്ന് ക്വുർആനിൽ പലേടത്തും പറഞ്ഞത് കാണാം. അല്ലാഹുവിനെ അനുസരിക്കൽ സാക്ഷാൽകൃതമാകുന്നത് റസൂലിനെ അനുസരിക്കുന്നത് വഴിയാണല്ലോ. കാരണം, അല്ലാഹുവിന്റെ എല്ലാ കൽപനാ നിർദ്ദേശങ്ങളും ലഭിക്കുന്നത് റസൂൽ മുഖേനയാണ്. അതുകൊണ്ടാണ് مَنْ يُطِعِ الرَّسُولَ فَقَدْ أَطَاعَ اللَّهَ (റസൂലിനെ ആർ അനുസരിക്കുന്നുവോ അവൻ അല്ലാഹുവിനെ അനുസരിച്ചു കഴിഞ്ഞു) എന്ന് മറ്റൊരു സ്ഥലത്ത് (4: 80ൽ) അല്ലാഹു പറയുന്നത്. ക്വുർആൻ മാത്രമേ മുസ്ലിംകൾ പ്രമാണമായി അംഗീകരിക്കേണ്ടതുള്ളൂ- നബിﷺയുടെ സുന്നത്തിനെ പ്രമാണമാക്കേണ്ടതില്ല- എന്ന് വാദിക്കുന്ന

കക്ഷിക്കാർ ഈ യാഥാർത്ഥ്യം വിസ്മരിച്ച് കളഞ്ഞിരിക്കയാണ്. പലിശ ഉപയോഗിക്കുന്നതിനെക്കുറിച്ച് വിരോധിച്ചതിനെത്തുടർന്നാണല്ലോ അല്ലാഹുവിനെയും റസൂലിനെയും അനുസരിക്കുവാൻ കൽപിച്ചത്. അപ്പോൾ, പലിശയെ സംബന്ധിച്ച് നബിﷺ നൽകിയിട്ടുള്ള എല്ലാ വിശദീകരണങ്ങളും കൽപനകളും സ്വീകരിക്കേണ്ടതുണ്ടെന്നുള്ള ഒരു പ്രത്യേക സൂചന കൂടി ഇതിൽ അടങ്ങിയിട്ടുണ്ട് എന്ന് വ്യക്തമത്രെ.

അല്ലാഹുവിനെയും റസൂലിനെയും അനുസരിച്ചുകൊണ്ട് അല്ലാഹുവിങ്കൽ നിന്ന് പാപമോചനം നേടുവാനും, ഞാൻ മുമ്പിലാവണം ഞാൻ മുമ്പിലാവണം എന്ന വീറോടെ സൽകർമങ്ങൾ ചെയ്തുകൊണ്ട് ആകാശഭൂമികളോളം വിശാലവിസ്തൃതമായ സ്വർഗത്തിൽ അനുഗൃഹീത ജീവിതം നേടുവാനും അല്ലാഹു സത്യവിശ്വാസികളെ ആവേശപ്പെടുത്തുന്നു. കഴിഞ്ഞ വചനത്തിൽ അവിശ്വാസികൾക്കായി തയ്യാറാക്കപ്പെട്ട നരകത്തിൽ പ്രവേശിക്കുവാൻ ഇടയാകുന്നത് സൂക്ഷിക്കണമെന്ന് കൽപിച്ചതുപോലെ, സൂക്ഷ്മത പാലിക്കുന്ന ഭയഭക്തൻമാർക്കു വേണ്ടിയാണ് അത്രയും വിശാലമായ സ്വർഗം തയ്യാറാക്കപ്പെട്ടിരിക്കുന്നതെന്നും, അതുകൊണ്ട് ഭയഭക്തൻമാരായി ജീവിച്ചുകൊണ്ട് ആ സ്വർഗം പ്രാപിക്കുവാൻ ഉത്സാഹിക്കണമെന്നും ഉപദേശിച്ചിരിക്കുന്നു. ഏതാണ്ട് ഈ (133-ാം) വചനം പോലെയുള്ള ഒരു വചനം സൂറത്തുൽ ഹദീദ് 21 ലും കാണാവുന്നതാണ്. കൂടുതൽ വിവരണം അവിടെ കാണാം. സ്വർഗത്തിന് അവകാശികളായിത്തീരുന്ന ഭയഭക്തൻമാരുടെ ഗുണങ്ങൾ അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

ٱلَّذِينَ يُنفِقُونَ فِى ٱلسَّرَّآءِ وَٱلضَّرَّآءِ وَٱلْكَـٰظِمِينَ ٱلْغَيْظَ وَٱلْعَافِينَ عَنِ ٱلنَّاسِ ۗ

**﴾134﴿ അതായത്, സന്തോഷാവസ്ഥയിലും, കഷ്ടാവസ്ഥയിലും ചിലവഴിക്കുന്നവർ, കോപം ഒതുക്കിവെക്കുന്നവരും, മനുഷ്യർക്ക് മാപ്പ് നൽകുന്നവരും.**

وَٱللَّهُ يُحِبُّ ٱلْمُحْسِنِينَ ﴿١٣٤﴾

**അല്ലാഹു, നന്മ പ്രവർത്തിക്കുന്നവരെ സ്നേഹിക്കുന്നതുമാണ്.**

وَٱلَّذِينَ إِذَا فَعَلُوا۟ فَـٰحِشَةً أَوْ ظَلَمُوٓا۟ أَنفُسَهُمْ ذَكَرُوا۟ ٱللَّهَ فَٱسْتَغْفَرُوا۟ لِذُنُوبِهِمْ وَمَن يَغْفِرُ ٱلذُّنُوبَ إِلَّا ٱللَّهُ وَلَمْ يُصِرُّوا۟ عَلَىٰ مَا فَعَلُوا۟ وَهُمْ يَعْلَمُونَ ﴿١٣٥﴾

**﴾135﴿ യാതൊരു കൂട്ടരും: തങ്ങൾ വല്ല നീചകൃത്യവും ചെയ്യുകയോ, അല്ലെങ്കിൽ തങ്ങളോട് തന്നെ അക്രമം പ്രവർത്തിക്കുകയോ ചെയ്താൽ, അവർ അല്ലാഹുവിനെ ഓർമിക്കുകയും, അങ്ങനെ, തങ്ങളുടെ പാപങ്ങൾക്ക് വേണ്ടി പാപമോചനം തേടുകയും ചെയ്യുന്നതാണ്;- അല്ലാഹു അല്ലാതെ പാപങ്ങളെ ആർ പൊറുക്കും?!- (മാത്രമല്ല) തങ്ങൾ ചെയ്തതിൽ അറിഞ്ഞുംകൊണ്ട് അവർ ശഠിച്ച് നിൽക്കുകയുമില്ല. [ഇങ്ങനെയുള്ളവർക്കാണ് സ്വർഗം**

ഒരുക്കപ്പെട്ടിരിക്കുന്നത്]

أُو۟لَـٰٓئِكَ جَزَآؤُهُم مَّغْفِرَةٌ مِّن رَّبِّهِمْ وَجَنَّـٰتٌ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ خَـٰلِدِينَ فِيهَا ۚ

《136》 അക്കൂട്ടർ- (അതെ) അവരുടെ പ്രതിഫലം, തങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള പാപമോചനവും, അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളുമാകുന്നു; അതിൽ (അവർ) നിത്യവാസികളായ നിലയിൽ.

وَنِعْمَ أَجْرُ ٱلْعَـٰمِلِينَ ﴿١٣٦﴾

പ്രവർത്തിക്കുന്നവരുടെ പ്രതിഫലം എത്ര നല്ലത്!

---

《134》 الَّذِينَ يُنْفِقُونَ ചിലവഴിക്കുന്നവർ فِي السَّرَّاءِ സന്തോഷാവസ്ഥയിൽ, സന്തോഷത്തിൽ وَالضَّرَّاءِ കഷ്ടാവസ്ഥയിലും, സന്താപത്തിലും وَالْكَاظِمِينَ ഒതുക്കി (മൂടി) വെക്കുന്നവരും الْغَيْظَ കോപത്തെ, ക്ലേശം, കഠിന കോപം وَالْعَافِينَ മാപ്പ് നൽകുന്നവരും عَنِ النَّاسِ മനുഷ്യർക്ക്, മനുഷ്യരെപ്പറ്റി وَاللَّهُ അല്ലാഹു, അല്ലാഹുവാകട്ടെ يُحِبُّ സ്നേഹിക്കുന്നു, ഇഷ്ടപ്പെടും الْمُحْسِنِينَ നന്മ (പുണ്യം) ചെയ്യുന്നവരെ 《135》 وَالَّذِينَ യാതൊരു കൂട്ടരും إِذَا فَعَلُوا അവർ ചെയ്താൽ فَاحِشَةً വല്ല (ഒരു) നീചകൃത്യം أَوْ ظَلَمُوا അല്ലെങ്കിൽ അവർ അക്രമം ചെയ്താൽ أَنْفُسَهُمْ തങ്ങളോട് തന്നെ, സ്വന്തങ്ങളോട് ذَكَرُوا അവർ ഓർമിക്കുന്നതാണ് اللَّهَ അല്ലാഹുവിനെ فَاسْتَغْفَرُوا എന്നിട്ട് (അങ്ങനെ) അവർ പാപമോചനം തേടും لِذُنُوبِهِمْ തങ്ങളുടെ പാപങ്ങൾക്ക് وَمَنْ يَغْفِرُ ആർ പൊറുക്കും الذُّنُوبَ പാപങ്ങളെ إِلَّا اللَّهُ അല്ലാഹു അല്ലാതെ وَلَمْ يُصِرُّوا അവർ ശഠിച്ചു ( വേറിടാതെ) നിൽക്കുകയുമില്ല عَلَىٰ مَا فَعَلُوا തങ്ങൾ ചെയ്തതിൽ وَهُمْ يَعْلَمُونَ അവർ അറിഞ്ഞുകൊണ്ട് 《136》 أُولَٰئِكَ അക്കൂട്ടർ جَزَاؤُهُمْ അവരുടെ പ്രതിഫലം مَغْفِرَةٌ പാപമോചനമാണ് مِنْ رَبِّهِمْ തങ്ങളുടെ റബ്ബിങ്കൽ നിന്ന് وَجَنَّاتٌ സ്വർഗങ്ങളും تَجْرِي സഞ്ചരിക്കും, ഒഴുകും مِنْ تَحْتِهَا അതിന്റെ അടിയിലൂടെ الْأَنْهَارُ അരുവികൾ, നദികൾ خَالِدِينَ സ്ഥിരവാസികളായിക്കൊണ്ട് فِيهَا അതിൽ وَنِعْمَ എത്രയോ (വളരെ) നല്ലത് أَجْرُ പ്രതിഫലം الْعَامِلِينَ പ്രവർത്തിക്കുന്നവരുടെ

---

സ്വർഗാവകാശികളായ ഭയഭക്തൻമാരുടെ മൂന്ന് ഗുണങ്ങളാണ് ആദ്യത്തെ വചനത്തിൽ പറഞ്ഞിരിക്കുന്നത്.

(1) സന്തോഷാവസ്ഥയിലും, കഷ്ടാവസ്ഥയിലും ധനം ചിലവഴിക്കുക. അതായത്, സുഖദുഃഖമെന്നോ, ക്ഷേമ ക്ഷാമമെന്നോ വ്യത്യാസമില്ലാതെ കഴിവനുസരിച്ചും സന്ദർഭമനുസരിച്ചും സൽക്കാര്യങ്ങളിൽ ചിലവഴിക്കുക. സുഖവും സന്തോഷവുമുള്ളപ്പോൾ കുറെയൊക്കെ കയ്യയച്ച് ചിലവഴിക്കുന്നവർപോലും ചിലപ്പോൾ വല്ല ദുഃഖമോ ഞെരുക്കമോ നേരിട്ടാൽ പിന്നെ, അക്കാരണം കൊണ്ട് പിശുക്കൻമാരായി മാറലും, നേരെമ

റിച്ച് പിശുക്കൻമാരായിക്കഴിയുന്ന ചിലർ, വല്ല ആപത്തും കഷ്ടപ്പാടും നേരിടുമ്പോൾ, മാനസാന്തരം വന്ന് ദാനധർമങ്ങൾ ചെയ്യാൻ തുനിയലും പതിവുണ്ട്. ഇവർ അങ്ങനെ യായിരിക്കയില്ല എന്ന് താൽപര്യം. പലിശയെക്കുറിച്ച് പറഞ്ഞപ്പോൾ, അത് നരകത്തി ലേക്ക് നയിക്കുന്നതാണെന്ന് ചൂണ്ടിക്കാട്ടുകയുണ്ടായല്ലോ. സ്വർഗത്തിലേക്ക് നയിക്കുന്ന ഗുണങ്ങളിൽ ഒന്നാമത്തെതായി പലിശയുടെ നേരെ വിപരീത സ്വഭാവമായ ദാനധർമ ങ്ങളെ അല്ലാഹു എണ്ണിയിരിക്കുകയാണ്.

(2) കോപം ഒതുക്കിവെക്കുക. കോപം വരുമ്പോൾ അത് മൂർച്ഛിക്കുവാൻ അനുവദി ക്കാതെയും വികാരപ്രകടനം നടത്താതെയും സ്വന്തം മനസ്സിൽ ഒതുക്കി നിറുത്തുക.

(3) ജനങ്ങൾക്ക് മാപ്പ് നൽകുക. അതായത്, മറ്റുള്ളവരിൽ നിന്നുണ്ടാകുന്ന പാകപ്പി ഴവുകളുടെയും, തെറ്റുകുറ്റങ്ങളുടെയും പേരിൽ പ്രതികാരമോ അക്രമമോ നടത്താതെ വിട്ടുകളയുകയും, അവരോട് പകയും ശത്രുതയും വെച്ച് പുലർത്താതിരിക്കുകയും ചെയ്യു ക.

ഈ മൂന്ന് കാര്യങ്ങളും എടുത്ത് പറഞ്ഞശേഷം, ഇങ്ങനെ നന്മ ചെയ്യുന്നവരെ അല്ലാഹു സ്നേഹിക്കും (وَاللَّهُ يُحِبُّ الْمُحْسِنِينَ) എന്ന് പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കുക. അല്ലാഹുവിന്റെ സ്നേഹം ലഭിക്കുന്നതിൽ ഉപരിയായി മറ്റെന്ത് ഭാഗ്യമാണ് മനുഷ്യന് ലഭിക്കുവാനുള്ളത്?!

ഈ മൂന്ന് കാര്യങ്ങളെക്കുറിച്ചും ക്വുർആനിൽ പലേടത്തും അല്ലാഹു പ്രസ്താവിച്ച് കാണാം. അനേകം ഹദീഥുകളും ഇവയെപ്പറ്റി ഉദ്ധരിക്കുവാനുണ്ട്. ഒന്നാമത്തെതിനെ പ്പറ്റി സൂറത്തുൽ ബക്വറഃയിൽ യഥാസ്ഥാനങ്ങളിൽവെച്ച് നാം പലതും ഉദ്ധരിച്ചിട്ടുണ്ട്. രണ്ടാമത്തെയും മൂന്നാമത്തെയും കാര്യങ്ങളെ സംബന്ധിച്ച ചില ഹദീഥുകൾ മാത്രം ഇവിടെ ഉദ്ധരിക്കാം.

(1). നബി ﷺ അരുളിച്ചെയ്തു: 'മൽപിടുത്തം കൊണ്ടല്ല ഊക്കനാ(ശക്തനാ)കുന്ന ത്. പക്ഷേ, ദേഷ്യം വരുമ്പോൾ സ്വന്തം മനസ്സിനെ അധീനപ്പെടുത്തുന്നവനത്രെ ഊക്കൻ.' (അ; ബു; മു.)

(2) ഒരാൾ നബിﷺയുടെ അടുക്കൽ വന്ന് തനിക്ക് ഉപദേശം നൽകണമെന്നും, തനിക്ക് പഠിക്കുവാനുള്ള സൗകര്യാർത്ഥം അത് കുറഞ്ഞ വാക്കുകൾ മാത്രമായിരിക്ക ണമെന്നും അപേക്ഷിച്ചു. അദ്ദേഹത്തോട് നബിﷺ പറഞ്ഞത് **لاَ تغضب** (താൻ ദേഷ്യ പ്പെടരുത്) എന്നായിരുന്നു. അദ്ദേഹം വീണ്ടും വീണ്ടും അപേക്ഷിച്ചു. അപ്പോഴൊക്കെ തിരുമേനി ആ വാക്ക് തന്നെ ആവർത്തിക്കുകയാണ് ചെയ്തത്. (ബു.) അഹ്മദ് (റ)ന്റെ ഒരു നിവേദനത്തിൽ ഇങ്ങനെകൂടിയുണ്ട്: 'ആ മനുഷ്യൻ പറയുകയാണ്: നബിﷺ അത് പറഞ്ഞപ്പോൾ ഞാൻ ചിന്തിച്ചു നോക്കി. നോക്കുമ്പോൾ ദേഷ്യം എല്ലാ തിന്മകളെയും ഉൾപ്പെടുത്തുന്നതാകുന്നു.'

(3) നബിﷺ പറഞ്ഞു: 'നിങ്ങളിൽ ഒരാൾക്ക് നിൽക്കുമ്പോൾ ദേഷ്യം പിടിച്ചാൽ അവൻ ഇരുന്നുകൊള്ളട്ടെ; എന്നിട്ട് ദേഷ്യം പോയാൽ അങ്ങനെ. ഇല്ലാത്തപക്ഷം, അവൻ കിടന്നുകൊള്ളട്ടെ.' (അ; ദാ.) ഈ നബി വചനപ്രകാരം അബൂദർറ് (റ) പ്രവർത്തിച്ച തായും ഹദീഥിൽ വന്നിരിക്കുന്നു (അ.) നേരെമറിച്ച് കിടത്തത്തിൽ ദേഷ്യം വന്നാൽ എഴുനേറ്റിരിക്കുന്നതും, ഇരുത്തത്തിൽ ദേഷ്യം വന്നാൽ എഴുനേറ്റ് നിൽക്കുന്നതും, നിറു

ത്തത്തിൽ വന്നാൽ നിൽക്കുന്ന സ്ഥലം വിടുന്നതുമെല്ലാം തന്നെ ദേഷ്യത്തിന് വളർച്ച നൽകുന്നതുമായിരിക്കും.

(4) നബിﷺ പറഞ്ഞു: 'ഒരാൾക്ക് അവന്റെ കോപം നടപ്പിൽ വരുത്തുവാൻ കഴിവുണ്ടായിട്ടും അത് ഒതുക്കിവെച്ചാൽ അല്ലാഹു അവന്റെ ഉള്ളിൽ അഭയവും വിശ്വാസവും വർദ്ധിപ്പിക്കുന്നതാണ്.' (ദാ.)

(5) തിരുമേനി പറഞ്ഞു: 'ധർമം നിമിത്തം ഒരു ധനവും ചുരുങ്ങിപ്പോവുകയില്ല. മാപ്പ് നിമിത്തം ഒരു അടിയാന്നും വീര്യം (പ്രതാപം) അല്ലാതെ അല്ലാഹു വർദ്ധിപ്പിക്കുകയില്ല. അല്ലാഹുവിനുവേണ്ടി വല്ലവനും വിനയം കാണിച്ചാൽ അല്ലാഹു അവനെ ഉയർത്തും.' (മു.)

(6). നബിﷺ പറഞ്ഞു: 'ദേഷ്യം പിശാചിൽ നിന്നാണ്. പിശാചാകട്ടെ, അഗ്നിയാൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. അഗ്നി വെള്ളം കൊണ്ട് മാത്രമാണ് കെടുക്കപ്പെടുന്നത്. അതിനാൽ, നിങ്ങളിൽ ഒരാൾക്ക് ദേഷ്യം പിടിച്ചാൽ, അപ്പോൾ അവൻ 'വുദ്വൂ' ചെയ്തുകൊള്ളട്ടെ.' (അ; ദ.)

ഭയഭക്തൻമാരുടെ 4-ാമത്തെ ഗുണമായി (രണ്ടാമത്തെ വചനത്തിൽ) പ്രസ്താവിച്ചത്, വല്ല നീചകൃത്യമോ, സ്വന്തം ദേഹത്തോട് തന്നെയുള്ള അക്രമമോ ചെയ്തുപോയാൽ അല്ലാഹുവിനെ ഓർമവരികയും, ഉടനെ പാപമോചനം തേടുകയും ചെയ്യുക എന്നത്രെ. അതായത് വല്ല പാപവും ചെയ്തുപോയാൽ ഉടനെത്തന്നെ കുറ്റബോധം വരുകയും, അല്ലാഹുവിന്റെ മുമ്പിൽ ഉത്തരം പറയേണ്ടിവരുമെന്ന ഭയം ജനിക്കുകയും, അങ്ങനെ പശ്ചാത്തപിച്ച് പൊറുക്കലിനപേക്ഷിക്കുകയും ചെയ്യുക. തെറ്റുകുറ്റം വരുക മനുഷ്യസഹജമാകുന്നു. അതേ സമയത്ത് അല്ലാഹുവാകട്ടെ, കാരുണ്യവാനും കരുണാനിധിയുമാണ്. അവന്റെ അടിയാൻമാരുടെ പക്കൽ വരുന്ന തെറ്റുകുറ്റങ്ങൾ പൊറുക്കുവാൻ വേറെ ആരാണുള്ളത്?! ആരുമില്ലല്ലോ. അതുകൊണ്ട് തെറ്റ് ചെയ്താൽ ഉടനെ മടങ്ങി മാപ്പിന്നപേക്ഷിക്കലാണ് മനുഷ്യന്റെ കടമ. നേരെ മറിച്ച് കുറ്റം ചെയ്യുകയും, കുറ്റമാണെന്നറിഞ്ഞുകൊണ്ട് അതിൽ നിന്ന് ഖേദിച്ച് മടങ്ങാതെ ഉറച്ചുനിൽക്കുകയും ചെയ്യുന്നത് നന്ദികേടും ധിക്കാരവുമാകുന്നു. അതുകൊണ്ടാണ് 'അവർ ചെയ്തതിൽ അവർ അറിഞ്ഞും കൊണ്ട് ശഠിച്ച് നിൽക്കുകയുമില്ല (وَلَمْ يُصِرُّوا عَلَىٰ مَا فَعَلُوا ....)' എന്ന് പ്രത്യേകം എടുത്ത് പറഞ്ഞിരിക്കുന്നത്. കുറ്റം ചെയ്തുപോയെങ്കിലും ഉടനെ അതിൽ നിന്ന് പശ്ചാത്തപിച്ച് മടങ്ങുന്നപക്ഷം കുറ്റം പൊറുക്കപ്പെടുമെന്ന് മാത്രമല്ല.' ആ മടക്കം ഒരു പുണ്യകർമമായിത്തീരുന്നതുമാകുന്നു.

ചെയ്ത കുറ്റത്തിൽ ശഠിച്ചുനിൽക്കാതിരിക്കുക എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം ഒരിക്കൽ ചെയ്ത കുറ്റം പിന്നീടൊരിക്കലും ആവർത്തിക്കാതിരിക്കുക എന്നല്ല. കുറ്റം ആവർത്തിക്കുന്നതും തെറ്റുതന്നെ. പക്ഷേ, കുറ്റം ആവർത്തിക്കുമ്പോൾ പശ്ചാത്താപവും ആവർത്തിക്കുന്നപക്ഷം അത് കുറ്റത്തിൽ ശഠിച്ച് നിൽക്കലായിരിക്കയില്ല. ചെയ്ത കുറ്റത്തിൽ പശ്ചാത്തപിക്കാതിരിക്കലാണ് ശഠിച്ച് നിൽക്കൽ. നബിﷺ പറയുന്നു: 'പാപമോചനം തേടിയവൻ ശഠിച്ച് നിന്നിട്ടില്ല. അവൻ ഒരു ദിവസം എഴുപത് പ്രാവശ്യം ആവർത്തിച്ചാലും ശരി.' (ദാ; തി.) പാപം പലപ്രാവശ്യം ആവർത്തിച്ചാലും അപ്പോഴൊക്കെ ഖേദിച്ച് മടങ്ങുകയും, അല്ലാഹുവിനോട് പാപമോചനം തേടുകയും വേണം; അല്ലാഹു പൊറുത്തുതരികയില്ലെന്ന് നിരാശപ്പെടരുത് എന്നത്രെ ഹദീഥിന്റെ സാരം. മറ്റൊരു ഹദീഥിൽ

നബിﷺ പറയുന്നു: 'നിങ്ങളിൽ ഒരാളുടെ ഒട്ടകം (വാഹനം) ഒരു മരുഭൂമിയിൽ വെച്ച് പാഴായി (കാണാതായി) പോയിട്ട് അതിനെ അവന് കണ്ടുകിട്ടുമ്പോഴത്തെ സന്തോഷ ത്തേക്കാൾ അധികമാണ് അല്ലാഹുവിന് അവന്റെ അടിയാൻ പശ്ചാത്തപിക്കുന്നതിലുള്ള സന്തോഷം.' (ബു; മു.) പാപം ചെയ്തവന്റെ പശ്ചാത്താപത്തെപ്പറ്റി പ്രസ്താവിച്ചപ്പോൾ ആ പ്രസ്താവന തീരുംമുമ്പ് തന്നെ– ഒരു ഇടവാക്യമായി وَمَنْ يَغْفِرُ الذُّنُوبَ إِلَّا اللَّهُ (അ ല്ലാഹു അല്ലാതെ ആരാണ് പാപങ്ങൾ പൊറുക്കുക?!) എന്ന് അല്ലാഹു ചോദിച്ച ചോദ്യം, ഹാ, ഏത് പാപിക്കാണ് അല്ലാഹുവിന്റെ കാരുണ്യത്തിൽ ആശ നൽകാത്തത്?! അവ നോട് പാപമോചനം തേടുവാൻ ആർക്കാണ് ആവേശം നൽകാത്തത്?! അല്ലാഹുവേ! നീ ഞങ്ങളുടെ പാപങ്ങളെല്ലാം പൊറുത്ത് തന്ന് ഞങ്ങളെ അനുഗ്രഹിക്കണമേ!

قَدْ خَلَتْ مِن قَبْلِكُمْ سُنَنٌ فَسِيرُوا۟ فِى ٱلْأَرْضِ فَٱنظُرُوا۟ كَيْفَ كَانَ عَـٰقِبَةُ ٱلْمُكَذِّبِينَ ﴿١٣٧﴾

**﴾137﴿ നിങ്ങളുടെ മുമ്പ് പല നട പടി ക്രമങ്ങളും കഴിഞ്ഞുപോയിട്ടു ണ്ട്. അതിനാൽ നിങ്ങൾ ഭൂമിയിലൂടെ സഞ്ചരിക്കുവിൻ, എന്നിട്ട് വ്യാജമാ ക്കിയവരുടെ പര്യവസാനം എങ്ങനെ യായിരുന്നുവെന്ന് (ആലോചിച്ച്) നോക്കുവിൻ.**

هَـٰذَا بَيَانٌ لِّلنَّاسِ وَهُدًى وَمَوْعِظَةٌ لِّلْمُتَّقِينَ ﴿١٣٨﴾

**﴾138﴿ ഇത് മനുഷ്യർക്ക് (പൊതു വെയു)ള്ള ഒരു വിവരണമാകുന്നു; സൂക്ഷ്മത പാലിക്കുന്നവർക്ക് [ഭയഭ ക്തൻമാർക്ക്] മാർഗദർശനവും സദു പദേശവും ആകുന്നു.**

---

﴾137﴿ قَدْ خَلَتْ കഴിഞ്ഞുപോയിട്ടുണ്ട് مِنْ قَبْلِكُمْ നിങ്ങൾക്ക്മുമ്പ് سُنَنٌ പല നടപടിക്രമങ്ങൾ, സമ്പ്രദായങ്ങൾ, ചര്യകൾ فَسِيرُوا എന്നാൽ നിങ്ങൾ സഞ്ചരിക്കു വിൻ, നടക്കുവിൻ فِي الْأَرْضِ ഭൂമിയിൽ فَانْظُرُوا എന്നിട്ട് നിങ്ങൾ നോക്കുവിൻ كَيْفَ كَانَ എങ്ങനെ ആയിരുന്നുവെന്ന് عَاقِبَةُ പര്യവസാനം الْمُكَذِّبِينَ വ്യാജമാക്കി യവരുടെ ﴾138﴿ هَذَا بَيَانٌ ഇത് വിവരണമാകുന്നു لِلنَّاسِ മനുഷ്യർക്ക് وَهُدًى മാർഗ ദർശനമാകുന്നു وَمَوْعِظَةٌ സദുപദേശവും لِلْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവർക്ക്

---

പ്രവാചകൻമാരും അവരുടെ അനുയായികളും ഒരു ഭാഗത്തും, അവരുടെ എതിരാ ളികളായ സത്യനിഷേധികൾ മറുഭാഗത്തുമായി എത്രയോ ഏറ്റുമുട്ടലുകൾ ഇതിനുമുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. ഭൂമിയിലൂടെ സഞ്ചരിച്ച് മുമ്പ് കഴിഞ്ഞുപോയ ആ സമുദായങ്ങ ളുടെ പര്യവസാനം എങ്ങിനെയൊക്കെയാണ് സംഭവിച്ചിരുന്നതെന്ന് അന്വേഷിച്ച് നോക്കി യാൽ ഇതിന് ധാരാളം തെളിവ് നിങ്ങൾക്ക് ലഭിക്കുന്നതാണ്. മനുഷ്യർക്ക് പൊതുവെ മനസ്സിലാക്കുവാൻ വേണ്ടിയാണ് കാര്യങ്ങൾ ഇങ്ങനെ വിവരിച്ച് തരുന്നത്. അതേ സമ യത്ത് സൂക്ഷ്മത പാലിക്കുന്ന സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം അവർക്കത് മാർഗദർശനവും സദുപദേശവും കൂടിയാകുന്നു. അവരാണല്ലോ അത് ഉപയോഗപ്പെടു ത്തുന്നവർ. എന്ന് സാരം.

وَلَا تَهِنُواْ وَلَا تَحْزَنُواْ وَأَنتُمُ ٱلْأَعْلَوْنَ إِن كُنتُم مُّؤْمِنِينَ ﴿١٣٩﴾

**﴾139﴿ നിങ്ങള്‍ അധൈര്യപ്പെടുകയുമരുത്; വ്യസനിക്കുകയുമരുത്. നിങ്ങള്‍ തന്നെയാണ് ഏറ്റവും ഉന്നതന്‍മാര്‍- നിങ്ങള്‍ സത്യവിശ്വാസികളാകുന്നുവെങ്കില്‍!**

---

﴾139﴿ وَلَا تَهِنُوا നിങ്ങള്‍ ദുര്‍ബ്ബലരാവരുത്, അധൈര്യപ്പെടരുത് وَلَا تَحْزَنُوا നിങ്ങള്‍ വ്യസനിക്കുകയുമരുത് وَأَنتُمُ നിങ്ങള്‍ (തന്നെ) الْأَعْلَوْنَ അധികം (ഏറ്റവും) ഉന്നതന്‍മാര്‍ إِن كُنتُم നിങ്ങളാകുന്നുവെങ്കില്‍ مُّؤْمِنِينَ സത്യവിശ്വാസികള്‍

---

വസ്തുത മേല്‍പ്രസ്താവിച്ച മാതിരിയായിരിക്കെ, ഉഹ്ദില്‍ സംഭവിച്ചതുപോലെ താല്‍ക്കാലികമായ വല്ല പരാജയമോ വിഷമങ്ങളോ അനുഭവപ്പെട്ടതിന്റെ പേരില്‍, നിങ്ങള്‍ ധൈര്യം നശിച്ചു ദുര്‍ബ്ബലരായിത്തീരുകയോ, അതിനെപ്പറ്റി വ്യസനിച്ചുകൊണ്ടിരിക്കുകയോ ചെയ്യരുത്. നിങ്ങള്‍ യഥാര്‍ത്ഥ സത്യവിശ്വാസികളായിത്തീരുന്ന കാലത്തോളം ഇഹത്തിലും പരത്തിലും ഉന്നത സ്ഥാനം നിങ്ങള്‍ക്കുതന്നെയായിരിക്കും. നിങ്ങളുടെ വിശ്വാസത്തില്‍ ദൗര്‍ബ്ബല്യം വന്നുപോകുന്നതാണ് നിങ്ങള്‍ പ്രത്യേകം ശ്രദ്ധിക്കേണ്ടത്. അത് ബാധിക്കാത്ത പക്ഷം, നിങ്ങള്‍ ഭാവിയെക്കുറിച്ച് ഭയപ്പെടേണ്ടതില്ല എന്നൊക്കെ സത്യവിശ്വാസികളെ ഉല്‍ബോധിപ്പിക്കുകയാണ്. അല്ലാഹു തുടരുന്നു:-

إِن يَمْسَسْكُمْ قَرْحٌ فَقَدْ مَسَّ ٱلْقَوْمَ قَرْحٌ مِّثْلُهُۥ ۚ

**﴾140﴿ നിങ്ങള്‍ക്ക് വല്ല മുറിവും [പരിക്കും] ബാധിക്കുന്നുവെങ്കില്‍, അതുപോലെയുള്ള മുറിവ് [പരിക്ക്] (ആ) ജനതക്കും ബാധിച്ചിട്ടുണ്ട്.**

وَتِلْكَ ٱلْأَيَّامُ نُدَاوِلُهَا بَيْنَ ٱلنَّاسِ وَلِيَعْلَمَ ٱللَّهُ ٱلَّذِينَ ءَامَنُواْ وَيَتَّخِذَ مِنكُمْ شُهَدَآءَ ۗ وَٱللَّهُ لَا يُحِبُّ ٱلظَّٰلِمِينَ ﴿١٤٠﴾

**ആ ദിവസങ്ങള്‍- അവയെ മനുഷ്യര്‍ക്കിടയില്‍ നാം കൈമാറ്റം നടത്തിക്കൊണ്ടിരിക്കുകയാണ്. വിശ്വസിച്ചവരെ അല്ലാഹു (വേര്‍തിരിച്ച്) അറിയുവാനും, നിങ്ങളില്‍ നിന്ന് സാക്ഷികളെ ഉണ്ടാക്കിത്തീര്‍ക്കുവാനും വേണ്ടി(യാണത്). അല്ലാഹുവാകട്ടെ, അക്രമികളെ ഇഷ്ടപ്പെടുകയില്ല.**

وَلِيُمَحِّصَ ٱللَّهُ ٱلَّذِينَ ءَامَنُواْ وَيَمْحَقَ ٱلْكَٰفِرِينَ ﴿١٤١﴾

**﴾141﴿ (കൂടാതെ) വിശ്വസിച്ചവരെ ശുദ്ധീകരിച്ചെടുക്കുവാനും, അവിശ്വാസികളെ [അവരുടെ അഭിവൃദ്ധിയെ] തുടച്ചുകളയുവാനും വേണ്ടിയാണ്.**

﴾140﴿ إِن يَمْسَسْكُمْ നിങ്ങളെ സ്പർശിക്കുന്നെങ്കിൽ, നിങ്ങൾക്ക് ബാധിക്കുന്നെങ്കിൽ قَرْحٌ വല്ല മുറിവും, പരിക്കും فَقَدْ مَسَّ എന്നാൽ സ്പർശിച്ചിട്ടുണ്ട്, ബാധിച്ചിട്ടുണ്ട് الْقَوْمَ (ആ) ജനങ്ങൾക്ക് قَرْحٌ مِّثْلُهُ അതുപോലുള്ള മുറിവ് وَتِلْكَ الأَيَّامُ ആ നാളുകൾ, ദിവസങ്ങൾ نُدَاوِلُهَا നാമവയെ കൈമാറ്റം ചെയ്യുന്നു بَيْنَ النَّاسِ മനുഷ്യർക്കിടയിൽ وَلِيَعْلَمَ اللَّهُ അല്ലാഹു അറിയുവാനും الَّذِينَ آمَنُوا വിശ്വസിച്ചവരെ وَيَتَّخِذَ അവൻ ഉണ്ടാക്കു(ഏർപ്പെടുത്തു)വാനും مِنكُمْ നിങ്ങളിൽ നിന്ന് شُهَدَاءَ സാക്ഷികളെ وَاللَّهُ അല്ലാഹുവാകട്ടെ لَا يُحِبُّ സ്നേഹിക്കുക (ഇഷ്ടപ്പെടുക)യില്ല الظَّالِمِينَ അക്രമികളെ ﴾141﴿ وَلِيُمَحِّصَ ശുദ്ധിയാക്കി എടുക്കുവാനും, തെളിയിച്ചെടുക്കുവാനും اللَّهُ അല്ലാഹു الَّذِينَ آمَنُوا വിശ്വസിച്ചവരെ وَيَمْحَقَ (അഭിവൃദ്ധി) മായിക്കുവാനും, നീക്കം ചെയ്യാനും الْكَافِرِينَ അവിശ്വാസികളെ.

---

ഉഹ്ദിൽ നിങ്ങൾക്ക് വളരെ പരുക്കും ക്ഷതവും ബാധിച്ചിട്ടുണ്ടെങ്കിൽ, ബദ്റിൽ ശത്രുക്കൾക്കും അതുപോലെ ബാധിച്ച് കഴിഞ്ഞിട്ടുണ്ട്. ചിലപ്പോൾ അങ്ങനെ വല്ലതുമൊക്കെ ബാധിക്കുമ്പോഴേക്കും അതിൽ ക്ഷമകേടും ധൈര്യക്ഷയവും ഉണ്ടാവരുത്. ജയാപജയങ്ങൾ എല്ലാവർക്കും ബാധിച്ചെന്ന് വരും. അതെല്ലാം കൈകാര്യം ചെയ്യുന്നത് അല്ലാഹുവാണ്. ഒരിക്കൽ ഒരു കൂട്ടർക്ക് ഗുണം കണ്ടേക്കാം. മറ്റൊരിക്കൽ മറിച്ചും കാണും ചില ലക്ഷ്യങ്ങൾ വെച്ചുകൊണ്ടാണ് അല്ലാഹു അങ്ങനെ ചെയ്യുന്നത്. യഥാർത്ഥവിശ്വാസികളും കപടവിശ്വാസികളും വേർതിരിഞ്ഞുവെളിക്കുവരണം, സത്യത്തിനുവേണ്ടി എന്ത് ത്യാഗവും ചെയ്യാൻ സന്നദ്ധതയുള്ള സത്യസാക്ഷികൾ നിങ്ങളിൽ ഉരുത്തിരിയണം, നിങ്ങളിലുള്ള ദൗർബല്യവും പോരായ്മയും നീക്കി നിങ്ങളെ ശുദ്ധീകരിച്ചെടുക്കണം, അങ്ങനെ ക്രമേണ അവിശ്വാസികളുടെ ശക്തിയും പ്രതാപവുമെല്ലാം തുടച്ച് നീക്കിക്കളയണം. ഇങ്ങനെ പലതുമാണ് ഈ പരീക്ഷണംകൊണ്ട് അല്ലാഹു ഉദ്ദേശിക്കുന്നത് എന്ന് സാരം.

يَتَّخِذَ مِنكُمْ شُهَدَاءَ (നിങ്ങളിൽ നിന്ന് സാക്ഷികളെ ഉണ്ടാക്കുക) എന്നതിന് രണ്ട് തരത്തിൽ വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്:

1. നിങ്ങളിൽ (നിന്ന്) രക്തസാക്ഷികളെ ഉണ്ടാക്കുക. രക്തസാക്ഷികൾക്ക് അല്ലാഹുവിങ്കൽ ലഭിക്കുന്ന സ്ഥാനം വളരെ മഹത്തായതാണല്ലോ. രക്തസാക്ഷികളായവർക്ക് അവരുടെ മരണശേഷം ലഭിക്കുന്ന മഹാനുഗ്രഹങ്ങൾ കാണുമ്പോൾ, തങ്ങളെ വീണ്ടും വീണ്ടും ജീവിപ്പിച്ചു ശത്രുക്കളാൽ കൊല്ലപ്പെടുമാറാക്കിയാൽ നന്നായേനെ എന്ന് അവർ കൊതിച്ചുകൊണ്ടിരിക്കുമെന്ന് നബിﷺ അരുളിചെയ്തിട്ടുള്ളത് പ്രസ്താവ്യമാണ്. ഉഹ്ദിലാകട്ടെ, എഴുപത് പേർ രക്തസാക്ഷികളാകുകയും ചെയ്തു.

2. ഇസ്ലാമിനുവേണ്ടി എന്ത് ത്യാഗവും വരിക്കുവാൻ തക്കവണ്ണം ശുദ്ധീകരിച്ചെടുക്കപ്പെട്ട സത്യസാക്ഷികൾ– അഥവാ മാതൃകാ പുരുഷൻമാർ– ഉണ്ടായിത്തീരുക. രണ്ടഭിപ്രായങ്ങളും അവസാനം ഒരേ തത്വത്തിൽ തന്നെ കലാശിക്കുന്നതാണെന്ന് കാണാം.

لِيَعْلَمَ اللَّهُ (അല്ലാഹു അറിയുവാൻ വേണ്ടി) എന്ന് 140–ാം വചനത്തിലും, وَلَمَّا يَعْلَمِ اللَّهُ

(അല്ലാഹു അറിഞ്ഞിട്ടില്ലാതിരിക്കെ) എന്ന് അടുത്ത താഴെ വചനത്തിലും കാണുന്നതു പോലെയുള്ള പ്രയോഗങ്ങളിൽ നിന്ന്– ചില യുക്തിവാദക്കാർ സമർത്ഥിക്കാറുള്ളതുപോലെ– കാര്യങ്ങൾ സംഭവിക്കുന്നതിന് മുമ്പ് അല്ലാഹുവിന് അവയെപ്പറ്റി അറിയുന്നതല്ലെന്ന് ആരും ധരിച്ച് പോകരുത്. ഭൂത– വർത്തമാന– ഭാവി കാല വ്യത്യാസം കൂടാതെയും, ചെറുപ്പ വലുപ്പ വ്യത്യാസം കൂടാതെയും സകല കാര്യങ്ങളും അറിയുന്നവനാണ് അല്ലാഹു എന്ന യാഥാർത്ഥ്യം നിരവധി ക്വുർആൻ വചനങ്ങൾകൊണ്ടും, നബി വചനങ്ങൾകൊണ്ടും, സംശയാതീതമായി സ്ഥാപിതമായതാകുന്നു. ബുദ്ധിയും യുക്തിയും അതിന്റെ അനിവാര്യത വിളിച്ചോതുകയും ചെയ്യുന്നു. അല്ലാഹുവിന് മുൻകൂട്ടി അറിയാവുന്ന ആ കാര്യങ്ങൾ മറ്റുള്ളവർക്കും കാണത്തക്കവണ്ണം അനുഭവത്തിലൂടെ വെളിപ്പെട്ടുകാണുക എന്നത്രെ ആ വാക്കുകളുടെ താൽപര്യം. താഴെ 179–ാം വചനത്തിൽ നിന്നു തന്നെ ഇത് കൂടുതൽ മനസ്സിലാക്കുവാൻ കഴിയുന്നതാണ്. إن شاء الله

أَمْ حَسِبْتُمْ أَن تَدْخُلُوا۟ ٱلْجَنَّةَ وَلَمَّا يَعْلَمِ ٱللَّهُ ٱلَّذِينَ جَـٰهَدُوا۟ مِنكُمْ وَيَعْلَمَ ٱلصَّـٰبِرِينَ ﴿١٤٢﴾

**《142》 അതല്ല– നിങ്ങൾ സ്വർഗത്തിൽ പ്രവേശിക്കുമെന്ന് നിങ്ങൾ വിചാരിച്ചുവോ? നിങ്ങളിൽ നിന്നും സമരം ചെയ്തവരെ അല്ലാഹു (വേർതിരിച്ച്) അറിയുകയും, ക്ഷമാലുക്കളെ (വേർതിരിച്ച്) അറിയുകയും, ചെയ്തിട്ടില്ലാതിരിക്കെ!**

وَلَقَدْ كُنتُمْ تَمَنَّوْنَ ٱلْمَوْتَ مِن قَبْلِ أَن تَلْقَوْهُ فَقَدْ رَأَيْتُمُوهُ وَأَنتُمْ تَنظُرُونَ ﴿١٤٣﴾

**《143》 തീർച്ചയായും, നിങ്ങൾ മരണത്തെ കൊതിച്ചുകൊണ്ടിരുന്നിട്ടുണ്ട് അതിനെ കണ്ടുമുട്ടുന്നതിന് മുമ്പ്. ഇപ്പോൾ, നിങ്ങളത് (അനുഭവത്തിൽ) നോക്കിക്കൊണ്ട് (തന്നെ) കണ്ടുകഴിഞ്ഞിരിക്കയാണ്.**

---

《142》 أَمْ حَسِبْتُمْ അതോ (അതല്ല) നിങ്ങൾ വിചാരിച്ചുവോ, ഗണിച്ചുവോ أَنْ تَدْخُلُوا നിങ്ങൾ പ്രവേശിക്കുമെന്ന്, നിങ്ങൾക്ക് കടക്കാമെന്ന് الْجَنَّةَ സ്വർഗത്തിൽ وَلَمَّا يَعْلَمِ അറിഞ്ഞിട്ടില്ലാതെ, അറിയാതിരിക്കെ اللَّهُ അല്ലാഹു الَّذِينَ جَاهَدُوا സമരം (ധർമ യുദ്ധം) ചെയ്തവരെ مِنْكُمْ നിങ്ങളിൽ നിന്ന് وَيَعْلَمَ അവൻ അറിയുകയും (ചെയ്യാതെ) الصَّابِرِينَ ക്ഷമിക്കുന്നവരെ, ക്ഷമാലുക്കളെ 《143》 وَلَقَدْ كُنْتُمْ തീർച്ചയായും നിങ്ങൾ ആയിരുന്നിട്ടുണ്ട് تَمَنَّوْنَ നിങ്ങൾ കൊതിക്കുക الْمَوْتَ മരണത്തെ مِنْ قَبْلِ മുമ്പ് أَنْ تَلْقَوْهُ നിങ്ങളതിനെ കണ്ടുമുട്ടുന്നതിന് فَقَدْ رَأَيْتُمُوهُ എന്നാൽ നിങ്ങൾ അതിനെ കണ്ടിട്ടുണ്ട് وَأَنْتُمْ നിങ്ങൾ (ആയിക്കൊണ്ട്) تَنْظُرُونَ നിങ്ങൾ നോക്കും

---

ദീനിനുവേണ്ടി സമരം ചെയ്യുന്നവരെയും ശത്രുക്കളെ നേരിടുന്നതിൽ സഹനവും ക്ഷമയും കൈക്കൊള്ളുന്നവരെയും അനുഭവത്തിൽ വേർതിരിച്ചറിയുവാൻ അവസരം ഉണ്ടാക്കുന്നതിന് മുമ്പ്– സത്യവിശ്വാസം സ്വീകരിച്ചുവെന്നതുകൊണ്ടുമാത്രം– നിങ്ങൾക്ക്

സ്വർഗത്തിൽ പ്രവേശിക്കാമെന്ന് നിങ്ങൾ വിചാരിക്കുന്നുവെങ്കിൽ, അതുവേണ്ട. (2: 214; 29: 2 എന്നീ വചനങ്ങളും നോക്കുക.) മുൻ സമുദായങ്ങളിൽ കഴിഞ്ഞതുപോലുള്ള പല പരീക്ഷണങ്ങൾക്കും നിങ്ങളും വിധേയരാകേണ്ടതുണ്ട്. പരീക്ഷണങ്ങളിൽ സ്ഥൈര്യ വും, സഹനവും അവലംബിക്കുന്നവർക്കേ ഇഹത്തിൽ വിജയവും, പരത്തിൽ സ്വർഗവും ലഭിക്കുകയുള്ളൂ. ശത്രുക്കളുമായി അടരാടി ഇസ്‌ലാമിനുവേണ്ടി വീരമൃത്യു അടയുവാൻ വളരെ കൊതിച്ചിരുന്നുവല്ലോ നിങ്ങൾ. ഇപ്പോൾ നിങ്ങളത് അനുഭവത്തിൽ കണ്ടുകഴി ഞ്ഞിരിക്കുകയാണ്. അതുകൊണ്ട് സധീരം അതിനെ നേരിടുവാൻ തയ്യാറാകുകയാണ് നിങ്ങൾ ചെയ്യേണ്ടത് എന്ന് സാരം. 'അല്ലാഹു അറിയാത്ത സ്ഥിതിക്ക് ( وَلَمَّا يَعْلَمِ اللَّهُ )' എന്നതിന്റെ താൽപര്യം കഴിഞ്ഞ വചനത്തിന്റെ വ്യാഖ്യാനത്തിൽ പറഞ്ഞത് ഓർക്കുക.

യുദ്ധം നിയമിക്കപ്പെടുന്നതിന് മുമ്പുതന്നെ, ശത്രുക്കളുടെ മർദ്ദനവും അക്രമവും നിമിത്തം അവരുമായി ഏറ്റുമുട്ടുവാനുള്ള ആഗ്രഹം സത്യവിശ്വാസികളിൽ ഉണ്ടായിരു ന്നു. (സൂറ: ഹജ്ജ് 39-ാം വചനവും വ്യാഖ്യാനവും നോക്കുക.) ബദ്ർ യുദ്ധം കഴിഞ്ഞ ശേഷം, അതിൽ പങ്കെടുക്കുവാൻ കഴിയാതെ വന്നതിൽ പലരും ഖേദിച്ചുകൊണ്ടിരി ക്കെയാണ് ഉഹ്ദ് സംഭവം ഉണ്ടായത്. ഇതൊക്കെയാണ് അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. ശത്രുക്കളോടുള്ള പ്രതികാരവാഞ്ഛ മാത്രമല്ല അവരെ അതിന് പ്രേരിപ്പിച്ചിരുന്നത്. ദീനി നുവേണ്ടി ത്യാഗവും, രക്തസാക്ഷ്യവും വരിച്ച് പുണ്യം നേടണമെന്നായിരുന്നു അവ രുടെ മോഹം. നബിﷺ ഇങ്ങനെ അരുൾ ചെയ്തിരിക്കുന്നു: 'ശത്രുവിനെ കണ്ടുമുട്ടു വാൻ നിങ്ങൾ മോഹിക്കരുത്. അല്ലാഹുവിനോട് (അതിൽ നിന്ന്) ഒഴിവാക്കിത്തരുവാൻ ചോദിച്ചുകൊള്ളണം. ഇനി, നിങ്ങൾ അവരുമായി കണ്ടുമുട്ടിയെങ്കിലോ, അപ്പോൾ നിങ്ങൾ ക്ഷമ കൈക്കൊള്ളണം. നിങ്ങൾ അറിഞ്ഞുകൊള്ളുക; സ്വർഗം വാളുകളുടെ തണലി ലാണെന്ന്.' (ബു; മു.)

## വിഭാഗം - 15

وَمَا مُحَمَّدٌ إِلَّا رَسُولٌ

﴾144﴿ **മുഹമ്മദ് ഒരു റസൂൽ [ദൂതൻ] അല്ലാതെ (മറ്റൊന്നും) അല്ല.**

قَدْ خَلَتْ مِن قَبْلِهِ ٱلرُّسُلُ ۚ أَفَإِيْن مَّاتَ أَوْ قُتِلَ ٱنقَلَبْتُمْ عَلَىٰٓ أَعْقَـٰبِكُمْ ۚ

**അദ്ദേഹത്തിന് മുമ്പ് റസൂലുകൾ കഴിഞ്ഞുപോയിട്ടുണ്ട്. എന്നിരിക്കെ, അദ്ദേഹം മരണപ്പെടുകയോ, കൊല്ല പ്പെടുകയോ ചെയ്തുവെങ്കിൽ നിങ്ങൾ നിങ്ങളുടെ മടമ്പ് കാലുക ളിൽ തിരിച്ചു പോകുകയോ!**

وَمَن يَنقَلِبْ عَلَىٰ عَقِبَيْهِ فَلَن يَضُرَّ ٱللَّهَ شَيْـًٔا ۗ وَسَيَجْزِى ٱللَّهُ ٱلشَّـٰكِرِينَ ﴿١٤٤﴾

**ആരെങ്കിലും തന്റെ മടമ്പുകാലു കളിൽ തിരിച്ചുപോകുന്നപക്ഷം, അവൻ അല്ലാഹുവിന് യാതൊന്നും ദ്രോഹം വരുത്തുകയില്ല തന്നെ. നന്ദി കാണിക്കുന്നവർക്ക് അല്ലാഹു വഴിയെ പ്രതിഫലം നൽകുകയും ചെയ്യും.**

وَمَا كَانَ لِنَفْسٍ أَن تَمُوتَ إِلَّا بِإِذْنِ ٱللَّهِ كِتَٰبًا مُّؤَجَّلًا

﴿145﴾ ഒരു ദേഹത്തിനും [ആൾക്കും] അല്ലാഹുവിന്റെ അനുമതിയോടെയല്ലാതെ മരണപ്പെടുവാൻ നിവൃത്തിയില്ല; അവധി കുറിക്കപ്പെട്ട ഒരു രേഖയായിട്ട് (അവനത് രേഖപ്പെടുത്തിയിരിക്കുന്നു).

وَمَن يُرِدْ ثَوَابَ ٱلدُّنْيَا نُؤْتِهِۦ مِنْهَا وَمَن يُرِدْ ثَوَابَ ٱلْـَٔاخِرَةِ نُؤْتِهِۦ مِنْهَا ۚ وَسَنَجْزِى ٱلشَّٰكِرِينَ ﴿145﴾

**ആരെങ്കിലും ഇഹലോകത്തെ പ്രതിഫലം ഉദ്ദേശിക്കുന്ന പക്ഷം അവന് അതിൽവെച്ച് നാം നൽകുന്നതാണ്. ആരെങ്കിലും പരലോകത്തെ പ്രതിഫലം ഉദ്ദേശിക്കുന്ന പക്ഷം, അവന് അതിൽ വെച്ച് നാം നൽകുന്നതാണ്. നന്ദി കാണിക്കുന്നവർക്ക് വഴിയെ നാം പ്രതിഫലം കൊടുക്കുകയും ചെയ്യും.**

---

﴿144﴾ وَمَامُحَمَّدٌ മുഹമ്മദല്ല إِلَّارَسُولٌ ഒരു റസൂലല്ലാതെ قَدْخَلَتْ കഴിഞ്ഞു പോയിട്ടുണ്ട് مِنْ قَبْلِهِ അദ്ദേഹത്തിനുമുമ്പ് الرُّسُلُ റസൂലുകൾ أَفَإِنْ مَاتَ എന്നിരിക്കെ അദ്ദേഹം മരണപ്പെട്ടെങ്കിൽ أَوْ قُتِلَ അല്ലെങ്കിൽ കൊല്ലപ്പെട്ടു(വെങ്കിൽ) انْقَلَبْتُمْ നിങ്ങൾ മാറി (തിരിച്ചു)പ്പോകുക(യോ) عَلَىٰٓ أَعْقَابِكُمْ നിങ്ങളുടെ മടമ്പുകാലുകളിലായി وَمَنْ يَنْقَلِبْ ആരെങ്കിലും (വല്ലവരും) മാറി (തിരിഞ്ഞു- തിരിച്ചു) പോകുന്ന പക്ഷം عَلَىٰ عَقِبَيْهِ തന്റെ (രണ്ട്) മടമ്പുകാലുകളിൽ فَلَنْ يَضُرَّ എന്നാലവൻ ദ്രോഹം വരുത്തുന്നതേയല്ല اللَّهَ അല്ലാഹുവിന് شَيْئًا യാതൊന്നും, ഒട്ടും وَسَيَجْزِي വഴിയെ പ്രതിഫലം കൊടുക്കുകയും ചെയ്യും اللَّهُ അല്ലാഹു الشَّاكِرِينَ നന്ദി ചെയ്യുന്ന (കാണിക്കുന്ന) വർക്ക് ﴿145﴾ وَمَاكَانَ ഉണ്ടാകാവതല്ല (നിവൃത്തിയില്ല- പാടില്ല) لِنَفْسٍ ഒരു ദേഹത്തിനും, വ്യക്തിക്കും أَنْ تَمُوتَ അത് മരണപ്പെടൽ إِلا بِإِذْنِ അനുമതിയോടെയല്ലാതെ اللَّهِ അല്ലാഹുവിന്റെ كِتَابًا രേഖയായിട്ട്, നിശ്ചയമായി مُؤَجَّلا അവധി നിശ്ചയിക്കപ്പെട്ട وَمَنْ يُرِدْ ആരെങ്കിലും ഉദ്ദേശിക്കുന്നപക്ഷം ثَوَابَ الدُّنْيَا ഇഹത്തിലെ പ്രതിഫലം نُؤْتِهِ അവന് നാം നൽകും مِنْهَا അതിൽ നിന്ന് (അതിൽവെച്ച്) وَمَنْ يُرِدْ ആരെങ്കിലും ഉദ്ദേശിക്കുന്നപക്ഷം ثَوَابَ الآخِرَةِ പരലോകത്തെ പ്രതിഫലം نُؤْتِهِ مِنْهَا അവന് അതിൽ നിന്ന് (അതിൽ വെച്ച്) നാം നൽകും وَسَنَجْزِي വഴിയെ നാം പ്രതിഫലം കൊടുക്കുകയും ചെയ്യും الشَّاكِرِينَ നന്ദി കാണിക്കുന്നവർക്ക്.

---

ഉഹ്ദിലെ യുദ്ധരംഗം മൂർദ്ധന്യത്തിൽ എത്തിയ അവസരത്തിൽ നബി തിരുമേനി ﷺ കൊല്ലപ്പെട്ടുവെന്നൊരു കിംവദന്തി പരക്കുകയുണ്ടായ വിവരം മുമ്പ് പറഞ്ഞുവല്ലോ. ഇത്

മുസ്ലിംകളിൽ വലിയ അമ്പരപ്പുണ്ടാക്കി. 'മുഹമ്മദ് കൊല്ലപ്പെട്ടെങ്കിൽ ഇനി എന്തിന് യുദ്ധം ചെയ്യണം.' 'ഇനി, നമുക്ക് നമ്മുടെ പഴയ മതത്തിലേക്കുതന്നെ മടങ്ങാമല്ലോ' എന്നൊക്കെ പലരും പറഞ്ഞു. കപടവിശ്വാസികളും, ദുർബ്ബല വിശ്വാസികളുമായിരിക്കും ഇതിന്റെ വക്താക്കൾ എന്ന് പറയേണ്ടതില്ല. നേരെമറിച്ച് 'മുഹമ്മദ് കൊല്ലപ്പെട്ടെങ്കിൽ വിരോധമില്ല. അദ്ദേഹം നമുക്ക് എത്തിച്ചുതരേണ്ടത് എത്തിച്ചു തന്നിരിക്കുന്നു, നാം നമ്മുടെ മതത്തിനുവേണ്ടി യുദ്ധം ചെയ്യുക' എന്നും ചിലർ പറഞ്ഞു. പലരും യുദ്ധക്കളം വിട്ടുപോയി. ചുരുക്കിപ്പറഞ്ഞാൽ, ആ വാർത്ത മുസ്ലിംകളെ പൊതുവിൽ നിർവീര്യമാക്കുകയും, ഭയത്തിലാഴ്ത്തുകയും ചെയ്തു. ഇതിനെപ്പറ്റിയാണ് അല്ലാഹു പറയുന്നത്.

മുഹമ്മദ് കേവലം അല്ലാഹുവിന്റെ ഒരു റസൂൽ മാത്രമാണ്. അദ്ദേഹം ദൈവമോ ദൈവപുത്രനോ ഒന്നുമല്ല, എന്നിരിക്കെ, അദ്ദേഹം മരണപ്പെടുകയോ കൊല്ലപ്പെടുകയോ ചെയ്യാം. എന്നാലും നിങ്ങൾ മതവും വിശ്വാസവും വിട്ട് പഴയ നിലപാടിലേക്ക് മടങ്ങുകയോ?! ഇത്ര ദുർബ്ബലമാണോ നിങ്ങളുടെ വിശ്വാസം?! റസൂലുകൾ പരലോകം പ്രാപിക്കുകയെന്നത് പുതുമയൊന്നുമല്ല. മുമ്പ് കഴിഞ്ഞ റസൂലുകളാരും ബാക്കിയില്ലല്ലോ. അവരിൽ ചിലർ കൊല്ലപ്പെടുകയും ഉണ്ടായിട്ടുണ്ട്. റസൂലിന്റെ ജീവിതത്തോട് മാത്രം ബന്ധപ്പെട്ടതല്ല സത്യവിശ്വാസം. എനി, കാരണമെന്തായിരുന്നാലും സത്യദീൻ വിട്ടേച്ചുകൊണ്ട് പഴയ ശിർക്കിലേക്കും കുഫ്റിലേക്കും വല്ലവരും മടങ്ങിപ്പോകുകയാണെങ്കിൽ, ആ നന്ദികേടിന്റെ ഭവിഷ്യത്ത് അവർ അനുഭവിക്കേണ്ടിവരും. അല്ലാഹുവിന് അതുകൊണ്ട് ഒരു ദോഷവും നേരിടുവാനില്ല. ഒരു കാര്യമുണ്ട്. അല്ലാഹു ചെയ്തുകൊടുത്ത സൻമാർഗദർശനം മുതലായ അനുഗ്രഹങ്ങൾക്ക് നന്ദികാണിച്ചു കൊണ്ടു ആമാർഗത്തിൽ തന്നെ ഉറച്ചു നിൽക്കുന്നവർക്ക് അല്ലാഹു പിന്നീട് വമ്പിച്ച പ്രതിഫലം തീർച്ചയായും നൽകുന്നതാണ്,.

മരണത്തെ സംബന്ധിച്ചിടത്തോളം ഓരോ വ്യക്തിയുടേയും- പ്രവാചകനെന്നോ അല്ലാത്തവരെന്നോ വ്യത്യാസമില്ല- മരണം ഇന്നപ്പോഴായിരിക്കുമെന്നുള്ള ഒരു നിശ്ചിത അവധി അല്ലാഹു മുമ്പേ കണക്കാക്കിവെച്ചിട്ടുണ്ട്. ആ അവധിക്ക് മുമ്പോ പിമ്പോ അത് സംഭവിക്കുകയില്ല. യുദ്ധം മുതലായ കാരണംകൊണ്ട് അത് നിശ്ചിത സമയത്തിന് മുമ്പ് സംഭവിച്ചേക്കുമെന്നോ,ഓടി രക്ഷപ്പെട്ടതുകൊണ്ട് അതിൽനിന്ന് രക്ഷപ്പെടാമെന്നോ ആരും ധരിക്കേണ്ടതില്ല. അൽപായുസ്സ് ലഭിക്കുന്നതും, ദീർഘായുസ്സ് ലഭിക്കുന്നതുമെല്ലാം ആ നിശ്ചയമനുസരിച്ച് മാത്രമാകുന്നു. (35: 11) വേറൊരു കാര്യം; യുദ്ധത്തിൽ പങ്കെടുക്കുക മുതലായ കർമങ്ങൾക്ക് ലഭിക്കുന്ന പ്രതിഫലം അവരവരുടെ ഉദ്ദേശ്യലക്ഷ്യങ്ങൾക്കനുസരിച്ചായിരിക്കും ലഭിക്കുക. ധനം സമ്പാദിക്കുകപോലുള്ള ഐഹികലാഭങ്ങളാണ് വല്ലവരുടെയും ഉദ്ദേശ്യമെങ്കിൽ ഐഹികമായ നേട്ടങ്ങളായിരിക്കും അവർക്ക് സിദ്ധിക്കുക. പാരത്രികനേട്ടങ്ങളാണ് വല്ലവരുടെയും ഉദ്ദേശ്യമെങ്കിൽ അവർക്ക് ലഭിക്കുന്നത് പാരത്രിക നേട്ടങ്ങളുമായിരിക്കും. നന്ദിയുള്ളവർക്കാകട്ടെ, കൂടുതൽ നൽകപ്പെടുകയും ചെയ്യും. എന്നൊക്കെയാണ് ഈ വചനങ്ങളിലടങ്ങിയ ആശയങ്ങൾ.

റസൂൽ തിരുമേനിﷺ ചരമം പ്രാപിച്ചപ്പോൾ, സ്വഹാബികൾ സ്തംഭിച്ചുപോകുകയും, ധീരനായ ഉമർ (റ) അടക്കം പലരും തിരുമേനിയുടെ മരണത്തെ നിഷേധിക്കുകയും ഉണ്ടായ സംഭവം പ്രസിദ്ധമാണ്. തൽസമയം അവിടെ ഇല്ലായിരുന്ന അബൂബക്ർ (റ) വന്ന് തിരുമേനിയെ നോക്കിക്കണ്ടശേഷം അദ്ദേഹം പറഞ്ഞു: 'മുഹമ്മദിനെ ആരെങ്കിലും ആരാധിക്കുന്നുവെങ്കിൽ, മുഹമ്മദ് മരണമടഞ്ഞുപോയി. അല്ലാഹുവിനെ

ആരെങ്കിലും ആരാധിക്കുന്നുവെങ്കിൽ അവൻ ശേഷിച്ചിരിക്കുന്നു.' തുടർന്നുകൊണ്ട് അദ്ദേഹം ഈ (144-ാം) വചനം ഓതുകയും ചെയ്തു. ഇതുകേട്ടപ്പോഴാണ് ഉമർ (റ)നും മറ്റും സുബോധം തിരിച്ചു കിട്ടിയത്. 'ഈ ആയത്ത് മുമ്പ് കേട്ടിട്ടില്ലാത്തപോലെതോന്നി' എന്ന് അവർ പറയുകയും ഉണ്ടായി.

قَدْ خَلَتْ مِن قَبْلِهِ الرُّسُلُ (അദ്ദേഹത്തിന്റെ മുമ്പ് റസൂലുകൾ കഴിഞ്ഞുപോയിട്ടുണ്ട്) എന്ന വാക്യം ചില സ്ഥാപിത താൽപര്യക്കാർ തങ്ങളുടെ ഒരു വക്രവാദത്തിന് തെളിവായി ചൂഷണം ചെയ്യാറുണ്ട്. ഈസാ (അ) ആകാശത്തേക്ക് ഉയർത്തപ്പെട്ടിട്ടില്ലെന്നും, സാധാരണപോലെ മരണപ്പെട്ടിട്ടുണ്ടെന്നും വാദിക്കുന്നവരാണവർ. റസൂൽ തിരുമേനിﷺക്ക് മുമ്പുള്ള റസൂലുകളെല്ലാം കാലം കഴിഞ്ഞുപോയി- അഥവാ മരണമടഞ്ഞു കഴിഞ്ഞു- എന്നാണല്ലോ ഈ വാക്യം കുറിക്കുന്നത് എന്ന് അവർ പറയുന്നു. **خلا** (ഖലാ) എന്ന ക്രിയയുടെ അർത്ഥം 'കഴിഞ്ഞുപോയി, തനിച്ചായി, ഒഴിവായി ( **مضى، انفرد، فرغ** )' എന്നൊക്കെയാണ്. കാലത്തെ അപേക്ഷിച്ചും സ്ഥലത്തെ അപേക്ഷിച്ചും അത് ഉപയോഗിക്കപ്പെടുമെങ്കിലും ഭൂതകാലത്തെയാണ് അതിൽ പരിഗണിക്കപ്പെടുന്നതെന്ന കാരണത്താൽ ഭാഷാപണ്ഡിതൻമാർ അതിന് 'കാലം കഴിഞ്ഞുപോയി ( **مضى، الزمان، وذهب** )' എന്നാണ് അർത്ഥം നൽകാറുള്ളതെന്ന് ഇമാം റാഗിബ് (റ) പ്രസ്താവിച്ചിരിക്കുന്നു. അപ്പോൾ, റസൂലുകൾ കാലം കഴിഞ്ഞുപോയി എന്നോ, അല്ലെങ്കിൽ അവർ (ഈ ലോകത്തുനിന്ന്) സ്ഥലം വിട്ടുപോയി എന്നോ അല്ലാതെ, അവർ മരണപ്പെട്ടുപോയി എന്ന ആ വാക്കിന് അർത്ഥമില്ലതന്നെ. മരണം മുഖേനയോ ഭൂമിയിൽനിന്ന് വിട്ടുപോകുന്നത് മുഖേനയോ അത് സംഭവിക്കാം. എനി, മരണപ്പെട്ടു എന്ന് തന്നെയാണ് ആ പദത്തിന് അർത്ഥമെന്ന് വാദത്തിനുവേണ്ടി സമ്മതിച്ചാൽതന്നെയും 'എല്ലാ റസൂലുകളും' എന്ന് അല്ലാഹു പറഞ്ഞിട്ടില്ല. മൊത്തത്തിൽ 'റസൂലുകൾ' ( الرُّسُلُ ) എന്നേ പറഞ്ഞിട്ടുള്ളൂ. അപ്പോൾ ഒന്നോ, ഒന്നിലധികമോ പേർ അതിൽനിന്നൊഴിവാണെങ്കിൽപോലും അതിൽ അസാംഗത്യമായി ഒന്നുമില്ല. അതേസമയത്ത് **خلا** എന്ന വാക്കിന് 'മരണപ്പെട്ടു' എന്നർത്ഥമില്ലെന്ന് ക്വുർആനിൽ പലേടത്തും ആ വാക്കാണ് ഉപയോഗിച്ച സന്ദർഭം നോക്കിയാൽ ആർക്കും മനസ്സിലാക്കാവുന്നതുമാണ്. (ഉദാഹരണം: 2: 14, 76; 3: 119, 137.) انقَلِبْ عَلَىٰ عَقِبَيْهِ (മടമ്പ് കാലുകളിൽ തിരിച്ചു പോയി) എന്ന വാക്ക് 'വന്നപാടെ മടങ്ങി', 'വന്ന കാലിൽ തന്നെ മടങ്ങി' എന്നൊക്കെ മലയാളത്തിൽ പറയാറുള്ളതുപോലെ അറബിയിലുള്ള ഒരു പ്രയോഗമാകുന്നു.

وَكَأَيِّن مِّن نَّبِيٍّ قَٰتَلَ مَعَهُۥ رِبِّيُّونَ كَثِيرٌ فَمَا وَهَنُواْ لِمَآ أَصَابَهُمْ فِي سَبِيلِ ٱللَّهِ وَمَا ضَعُفُواْ وَمَا ٱسْتَكَانُواْۗ

وَٱللَّهُ يُحِبُّ ٱلصَّٰبِرِينَ ﴿١٤٦﴾

**﴿146﴾ എത്രയോ നബിമാരാണ്- അവരോടൊപ്പം ധാരാളം 'റിബ്ബീ'കൾ [പുണ്യ പുരുഷൻമാർ] യുദ്ധം ചെയ്തിട്ടുള്ളത്! എന്നിട്ട്, അല്ലാഹുവിന്റെ മാർഗത്തിൽ അവർക്ക് (ആപത്ത്) ബാധിച്ചതിനാൽ അവർ അധൈര്യപ്പെട്ടിട്ടില്ല; അവർക്ക് ദൗർബല്യമുണ്ടായതുമില്ല; അവർ (ശത്രുവിന്) ഒതുങ്ങിക്കൊടുത്തതുമില്ല;**

**അല്ലാഹുവാകട്ടെ, ക്ഷമിക്കുന്ന**

വരെ സ്നേഹിക്കുന്നു.

وَمَا كَانَ قَوْلَهُمْ إِلَّآ أَن قَالُواْ رَبَّنَا ٱغْفِرْ لَنَا ذُنُوبَنَا وَإِسْرَافَنَا فِىٓ أَمْرِنَا وَثَبِّتْ أَقْدَامَنَا وَٱنصُرْنَا عَلَى ٱلْقَوْمِ ٱلْكَـٰفِرِينَ ﴿١٤٧﴾

﴿147﴾ അവരുടെ വാക്ക് അവർ (ഇങ്ങനെ) പറയലല്ലാതെ (മറ്റൊന്നും) ആയിരുന്നുമില്ല; 'ഞങ്ങളുടെ റബ്ബേ, ഞങ്ങളുടെ പാപങ്ങളെയും, ഞങ്ങളുടെ കാര്യത്തിൽ ഞങ്ങളുടെ അതിരു കവിയലിനെയും നീ ഞങ്ങൾക്ക് പൊറുത്ത് തരേണമേ! ഞങ്ങളുടെ കാലടികളെ (പതറാതെ) ഉറപ്പിച്ച് തരുകയും, അവിശ്വാസികളായ ജനങ്ങളുടെ മേൽ ഞങ്ങളെ നീ സഹായിക്കുകയും ചെയ്യേണമേ!'

فَـَٔاتَىٰهُمُ ٱللَّهُ ثَوَابَ ٱلدُّنْيَا وَحُسْنَ ثَوَابِ ٱلْـَٔاخِرَةِ ۗ وَٱللَّهُ يُحِبُّ ٱلْمُحْسِنِينَ ﴿١٤٨﴾

﴿148﴾ അങ്ങനെ, അല്ലാഹു അവർക്ക് ഇഹലോകത്തെ പ്രതിഫലവും, പരലോകത്തെ നല്ല പ്രതിഫലവും നൽകി. അല്ലാഹുവാകട്ടെ നന്മ പ്രവർത്തിക്കുന്നവരെ സ്നേഹിക്കുന്നു.

---

﴿146﴾ وَكَأَيِّنْ എത്രയോ مِنْ نَبِيٍّ നബിയായി قَاتَلَ യുദ്ധം ചെയ്തിരിക്കുന്നു مَعَهُ അദ്ദേഹത്തോടൊപ്പം (അവരോടുകൂടി) رِبِّيُّونَ രിബ്ബീകൾ (പുണ്യപുരുഷൻമാർ) كَثِيرٌ വളരെ فَمَا وَهَنُوا എന്നിട്ട് അവർ അധൈര്യപ്പെട്ടില്ല لِمَا أَصَابَهُمْ അവർക്ക് ബാധിച്ചതിനാൽ فِي سَبِيلِ മാർഗത്തിൽ اللَّهِ അല്ലാഹുവിന്റെ وَمَا ضَعُفُوا അവർ ബലഹീനരായതുമില്ല وَمَا اسْتَكَانُوا അവർ ഒതുങ്ങിക്കൊടുത്തതുമില്ല وَاللَّهُ അല്ലാഹു, അല്ലാഹുവാകട്ടെ يُحِبُّ അവൻ സ്നേഹിക്കുന്നു الصَّابِرِينَ ക്ഷമിക്കുന്നവരെ ﴿147﴾ وَمَا كَانَ ആയിരുന്നതുമില്ല قَوْلَهُمْ അവരുടെ വാക്ക് إِلَّا أَنْ قَالُوا അവർ പറഞ്ഞതല്ലാതെ رَبَّنَا ഞങ്ങളുടെ റബ്ബേ اغْفِرْ لَنَا ഞങ്ങൾക്ക് നീ പൊറുത്ത് തരണേ ذُنُوبَنَا ഞങ്ങളുടെ പാപങ്ങൾ وَإِسْرَافَنَا ഞങ്ങളുടെ അതിര് കവിയലും فِي أَمْرِنَا ഞങ്ങളുടെ കാര്യത്തിൽ وَثَبِّتْ നീ സ്ഥിരപ്പെടുത്തുക (ഉറപ്പിക്കുക)യും വേണമേ أَقْدَامَنَا ഞങ്ങളുടെ പാദങ്ങൾ وَانْصُرْنَا നീ ഞങ്ങളെ സഹായിക്കുകയും വേണമേ عَلَى الْقَوْمِ ജനങ്ങൾക്കെതിരെ الْكَافِرِينَ അവിശ്വാസികളായ ﴿148﴾ فَآتَاهُمُ അങ്ങനെ (അതിനാൽ- എന്നിട്ട്) അവർക്ക് നൽകി اللَّهُ അല്ലാഹു ثَوَابَ الدُّنْيَا ഇഹത്തിലെ പ്രതിഫലം وَحُسْنَ ثَوَابِ നല്ല പ്രതിഫലവും الْآخِرَةِ പരലോകത്തെ وَاللَّهُ അല്ലാഹുവാകട്ടെ يُحِبُّ ഇഷ്ടപ്പെടുന്നു الْمُحْسِنِينَ നന്മ ചെയ്യുന്നവരെ

**ربى** (രിബ്ബിയ്യ്) എന്നതിന്റെ ബഹുവചനമാണ് رِبِّيُّونَ (രിബ്ബിയ്യൂൻ). ഏതാണ്ട് 79 -ാം വചനത്തിൽ കണ്ട **ربانى** (റബ്ബാനീ) പോലെയുള്ള ഒരു പദംതന്നെയാണിതും. 'പുരോഹിതൻമാർ, വിജ്ഞാനികൾ, ദിവ്യപുരുഷൻമാർ, പുണ്യവാൻമാർ, അനുയായികൾ' എന്നിങ്ങനെയും, 'സംഘങ്ങൾ' എന്നും ഇതിന് അർത്ഥങ്ങൾ പറയപ്പെടാറുണ്ട്. അധികാരസ്ഥൻമാർക്ക് 'റബ്ബാനീ'കൾ എന്നും അവരുടെ കീഴ്ജീവനക്കാർക്ക് 'രിബ്ബീകൾ' എന്നും പറയപ്പെടുമെന്ന് വേറെയും അഭിപ്രായമുണ്ട്. ഏതായാലും, ആയത്തിന്റെ താൽപര്യം വ്യക്തം തന്നെ.

മുമ്പ് എത്രയോ പ്രവാചകൻമാരോടൊപ്പം അവരുടെ അനുയായികളായിരുന്ന ധാരാളക്കണക്കിൽ നല്ല മനുഷ്യൻമാർ സത്യദീനിനുവേണ്ടി ശത്രുക്കളുമായി അടരാടുകയുണ്ടായിട്ടുണ്ട്. ശത്രുക്കളിൽ നിന്ന് അവർക്ക് പല അനിഷ്ട സംഭവങ്ങളും നേരിട്ടിട്ടുമുണ്ട്. എന്നിട്ടൊന്നും അവർ അക്ഷമയോ, അധൈര്യമോ, ദൗർബല്യമോ കാണിച്ചിരുന്നില്ല. ശത്രുക്കൾക്ക് കീഴൊതുങ്ങി അടിയറവെച്ചതുമില്ല. തങ്ങളുടെ പാപമോചനത്തിനും, ശത്രുക്കളുടെ മുമ്പിൽ കാലിടറാതെ ഉറച്ചുനിന്നു വിജയം വരിക്കാനുള്ള സഹായത്തിനും വേണ്ടി പ്രാർത്ഥിക്കുകയും, എല്ലാം അല്ലാഹുവിൽ അർപ്പിക്കുകയുമാണവർ ചെയ്തത്. അങ്ങനെ, ഇഹത്തിൽ അവർക്ക് അല്ലാഹു വിജയവും സമാധാനവും നൽകി. പരത്തിൽ വമ്പിച്ച പ്രതിഫലങ്ങളും നൽകി. അവരുടെ മാതൃക നിങ്ങളും സ്വീകരിച്ചുകൊള്ളണം. ക്ഷമാലുക്കളെയും, പുണ്യവാൻമാരെയും അല്ലാഹു സഹായിക്കാതിരിക്കുകയുമില്ല എന്ന് നിങ്ങൾ ഓർമിക്കണം എന്ന് സാരം.

قَاتَلَ مَعَهُ എന്നതിന്റെ സ്ഥാനത്ത് **قوتل معه** എന്നും വായിക്കപ്പെട്ടിട്ടുണ്ട്. അപ്പോൾ 'അവരോടൊപ്പം - നബിമാരോടൊപ്പം -വളരെ രിബ്ബീകൾ കൊലചെയ്യപ്പെട്ടു' എന്നായിരിക്കും അർത്ഥം. ഇതനുസരിച്ച് ആയത്തിന്റെ സാരം ഇങ്ങനെ മനസ്സിലാക്കാം: എത്രയോ നബിമാരും, അവരോടൊപ്പം യുദ്ധം ചെയ്ത പുണ്യവാൻമാരും യുദ്ധത്തിൽ മുമ്പ് കൊല്ലപ്പെടുകയുണ്ടായിട്ടുണ്ട്. എന്നിട്ട് ശേഷിച്ച സത്യവിശ്വാസികളായ അവരുടെ അനുയായികൾക്ക് ദൗർബല്യമോ, ധൈര്യക്ഷയമോ ബാധിക്കാതെ അവർ ഉറച്ചുനിന്നു. അത് നിങ്ങൾക്ക് മാതൃകയായിരിക്കേണ്ടതല്ലേ? മുഹമ്മദ് നബിﷺ കൊല്ലപ്പെട്ടുവെന്നൊരു വാർത്ത കേൾക്കുകയും, ചിലർ മരണമടയുകയും ചെയ്തപ്പോഴേക്ക് നിങ്ങൾക്ക് ഭീരുത്വം പിണയുകയും, നിങ്ങളുടെ വീര്യം കെട്ട് പോവുകയും ചെയ്തതുപോലെയല്ല പ്രവാചകൻമാരുടെ അനുയായികൾ ചെയ്യേണ്ടത്. ഇബ്നു ജരീർ (റ) മുൻഗണന നൽകിക്കാണുന്നത് രണ്ടാമത് പറഞ്ഞ് ഈ വായനക്കാകുന്നു. **والله اعلم**

## വിഭാഗം - 16

﴾149﴿ **ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അവിശ്വസിച്ചവരെ അനുസരിക്കുന്ന പക്ഷം, അവർ നിങ്ങളുടെ മടമ്പുകാലുകളിൽ നിങ്ങളെ(പുറകോട്ട്) മടക്കിക്കളയും; അങ്ങനെ, നിങ്ങൾ നഷ്ടപ്പെട്ടവരായി മാറിപ്പോയേക്കും.**

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ إِن تُطِيعُواْ ٱلَّذِينَ كَفَرُواْ يَرُدُّوكُمْ عَلَىٰٓ أَعْقَـٰبِكُمْ فَتَنقَلِبُواْ خَـٰسِرِينَ ﴿١٤٩﴾

بَلِ ٱللَّهُ مَوْلَىٰكُمْ ۖ وَهُوَ خَيْرُ ٱلنَّـٰصِرِينَ ﴿١٥٠﴾

﴾150﴿ **പക്ഷേ, അല്ലാഹുവത്രെ നിങ്ങളുടെ യജമാനൻ. അവൻ സഹായികളിൽവെച്ച് ഉത്തമനുമാകുന്നു.**

سَنُلْقِى فِى قُلُوبِ ٱلَّذِينَ كَفَرُوا۟ ٱلرُّعْبَ بِمَآ أَشْرَكُوا۟ بِٱللَّهِ مَا لَمْ يُنَزِّلْ بِهِۦ سُلْطَـٰنًا ۖ وَمَأْوَىٰهُمُ ٱلنَّارُ ۚ وَبِئْسَ مَثْوَى ٱلظَّـٰلِمِينَ ﴿١٥١﴾

﴾151﴿ **അവിശ്വസിച്ചവരുടെ ഹൃദയങ്ങളിൽ നാം വഴിയെ ഭീതി ഇട്ടുകൊടുക്കുന്നതാണ്; അല്ലാഹു യാതൊരു (അധികൃത) രേഖയും അവതരിപ്പിച്ചിട്ടില്ലാത്തതിനെ അവർ അവനോട് പങ്ക് ചേർത്തത് നിമിത്തം. അവരുടെ സങ്കേത സ്ഥാനം നരകവുമാകുന്നു. (ആ) അക്രമികളുടെ പാർപ്പിടം എത്രയോ ചീത്ത!**

---

﴾149﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ إِنْتُطِيعُوا നിങ്ങൾ അനുസരിക്കുന്ന പക്ഷം الَّذِينَ كَفَرُوا അവിശ്വസിച്ചവരെ يَرُدُّوكُمْ അവർ നിങ്ങളെ മടക്കും, തള്ളിവിടും عَلَىٰٓ أَعْقَابِكُمْ നിങ്ങളുടെ മടമ്പുകാലുകളിൽ (പിന്നോക്കം) فَتَنْقَلِبُوا അങ്ങനെ (അപ്പോൾ) നിങ്ങൾ മറിയും, മാറും, മടങ്ങും خَاسِرِينَ നഷ്ടപ്പെട്ടവരായി ﴾150﴿ بَلِ اللَّهُ എങ്കിലും (പക്ഷേ- എന്നാൽ) അല്ലാഹു مَوْلَاكُمْ നിങ്ങളുടെ യജമാനനാകുന്നു وَهُوَ അവനാകട്ടെ خَيْرُ النَّاصِرِينَ സഹായികളിൽ ഉത്തമനാണ് ﴾151﴿ سَنُلْقِي നാം വഴിയെ ഇട്ടുകളയും فِي قُلُوبِ ഹൃദയങ്ങളിൽ الَّذِينَ كَفَرُوا അവിശ്വസിച്ചവരുടെ الرُّعْبَ ഭീതി, നടുക്കം بِمَا أَشْرَكُوا അവർ പങ്കുചേർത്തത് നിമിത്തം بِاللَّهِ അല്ലാഹുവിൽ, അല്ലാഹുവിനോട് مَالَمْ يُنَزِّلْ അവൻ അവതരിപ്പിക്കാത്തതിനെ بِهِ അതിന്, അതിനെപ്പറ്റി سُلْطَانًا ഒരു (അധികൃത) രേഖയും, പ്രമാണവും, ആധാരവും وَمَأْوَاهُمُ അവരുടെ സങ്കേതം, പ്രാപ്യസ്ഥാനം النَّارُ നരകമാകുന്നു وَبِئْسَ എത്രയോ ചീത്ത مَثْوَى പാർപ്പിടം الظَّالِمِينَ അക്രമികളുടെ

---

പ്രവാചകൻമാരുടെ കാൽപാടുകളിൽ ഉറച്ചുനിന്ന സത്യവിശ്വാസികളെ മാതൃകയാക്കണമെന്ന് ഉപദേശിച്ചശേഷം, അവിശ്വാസികളെ അനുസരിക്കുകയും അവരെ കൈകാര്യക്കാരാക്കുകയും ചെയ്യുന്നതിനെക്കുറിച്ച് താക്കീത് ചെയ്യുകയാണ്. അവരെ അനുസരിച്ചാൽ അവർ നിങ്ങളെ ശിർക്കിന്റെ മതത്തിലേക്കുതന്നെ മടക്കുകയും, നിങ്ങൾ സർവ്വവും നഷ്ടപ്പെട്ടവരായിത്തീരുകയും ചെയ്യുമെന്നും, നിങ്ങളുടെ യജമാനൻ അല്ലാഹുവാണ്- അവനാണ് നിങ്ങളുടെ ഏറ്റവും നല്ല സഹായി- എന്നും, അവനെ അനുസരിക്കുകയാണ് നിങ്ങളുടെ ബാദ്ധ്യതയെന്നും ഉണർത്തുകയും ചെയ്യുന്നു.

ഉഹ്ദിൽ മുസ്‌ലിംകൾക്ക് പറ്റിയ പരാജയത്തെ ചൂഷണം ചെയ്തുകൊണ്ട് യഹൂദികളും കപടവിശ്വാസികളും അവരിൽ ആശയക്കുഴപ്പവും സംശയവും ഉണ്ടാക്കുവാൻ ശ്രമം നടത്തുകയുണ്ടായി. അവരെ അനുസരിച്ചാൽ നിങ്ങൾ കഷ്ടത്തിലാകും എന്ന

താക്കീതാണ് ഇതിൽ അടങ്ങിയിരിക്കുന്നത്. തുടർന്നുകൊണ്ട് സത്യവിശ്വാസികൾക്ക് ഇങ്ങനെ ഒരു സന്തോഷവാർത്തയും. തൽക്കാലം ഈ അവിശ്വാസികൾക്ക് ദുരഭിമാനത്തിന് ഒരവസരം സിദ്ധിച്ചുവെങ്കിലും അത് സ്ഥിരമല്ല. അടുത്ത ഭാവിയിൽതന്നെ സ്ഥിതി നേരെ മറിഞ്ഞുതിരിച്ചടിക്കും. അവരുടെ ഹൃദയങ്ങൾ ഭീതികൊണ്ട് നിറയും. കാരണം, യാതൊരു പ്രമാണമോ ന്യായമോ ഇല്ലാതെ അല്ലാഹുവല്ലാത്ത വസ്തുക്കളെ ആരാധിച്ചുവരുന്ന അവരെ ആ വസ്തുക്കളൊന്നും സഹായിക്കുകയില്ല. അല്ലാഹുവിന്റെ സഹായം അവർക്കൊട്ട് ലഭിക്കുകയുമില്ല. നരകമായിരിക്കും അവരുടെ പ്രാപ്യസ്ഥാനം. അതുകൊണ്ട് സത്യവിശ്വാസികളായ നിങ്ങൾ അവരെക്കുറിച്ച് ഭീതിയിലും വിചാരത്തിലും ആകേണ്ടതില്ല.

നബിﷺ പറഞ്ഞതായി ജാബിർ (റ) ഉദ്ധരിക്കുന്നു: 'എന്റെ മുമ്പുള്ള പ്രവാചകൻമാരിൽ ഒരാൾക്കും നൽകപ്പെടാത്ത അഞ്ച് കാര്യങ്ങൾ എനിക്ക് നൽകപ്പെട്ടിരിക്കുന്നു. ഒരു മാസത്തെ വഴി അകലത്തോളം (എന്നെക്കുറിച്ച് ശത്രുക്കൾക്കുണ്ടാകുന്ന) ഭീതികൊണ്ട് എനിക്ക് സഹായം നൽകപ്പെട്ടിരിക്കുന്നു. ഭൂമി (എല്ലായിടവും) എനിക്ക് നമസ്ക്കാര സ്ഥലവും ശുദ്ധീകരണ വസ്തുവും ആക്കപ്പെട്ടിരിക്കുന്നു. 'ഗനീമത്ത്' സ്വത്തുക്കൾ എനിക്ക് അനുവദനീയമാക്കപ്പെട്ടിരിക്കുന്നു. എനിക്ക് 'ശഫാഅത്ത്' (പരലോകത്തുവെച്ച് ശുപാർശ ചെയ്യുവാനുള്ള അനുമതി) നൽകപ്പെട്ടിരിക്കുന്നു. (മറ്റുള്ള) നബിമാർ അവരുടെ ജനതയിലേക്ക് മാത്രമായിരുന്നു നിയോഗിക്കപ്പെട്ടിരിക്കുന്നത്; ഞാൻ മനുഷ്യരിലേക്കെല്ലാം തന്നെ നിയോഗിക്കപ്പെട്ടിരിക്കുന്നു.' (ബു; മു.) ഒരു മാസത്തെ യാത്രാദൂരം വരെയുള്ള ശത്രുക്കൾക്ക് നബിﷺയെയും അനുയായികളെയും കുറിച്ച് ഭീതിയും ഭയവും ഉണ്ടായിരുന്നുവെന്നും, ഇത് നബിﷺയുടെ പ്രത്യേകതകളിൽ ഒന്നാണെന്നും സാരം. ചരിത്ര താളുകൾ ഇതിന് സാക്ഷ്യം വഹിക്കുകയും ചെയ്യുന്നു. അല്ലാഹുവിന്റെ ഈ തിരുവചനത്തിന്റെ പുലർച്ചതന്നെയാണത്.

وَلَقَدْ صَدَقَكُمُ ٱللَّهُ وَعْدَهُۥٓ إِذْ تَحُسُّونَهُم بِإِذْنِهِۦ ۖ حَتَّىٰٓ إِذَا فَشِلْتُمْ وَتَنَٰزَعْتُمْ فِى ٱلْأَمْرِ وَعَصَيْتُم مِّنۢ بَعْدِ مَآ أَرَىٰكُم مَّا تُحِبُّونَ ۚ مِنكُم مَّن يُرِيدُ ٱلدُّنْيَا وَمِنكُم مَّن يُرِيدُ ٱلْءَاخِرَةَ ۚ

**﴾152﴿ അല്ലാഹുവിന്റെ അനുമതി പ്രകാരം നിങ്ങൾ അവരെ കൊന്ന് നശിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ, തീർച്ചയായും അവൻ തന്റെ വാഗ്ദാനം നിങ്ങളോട് (പാലിച്ച്) സത്യമാക്കിയിട്ടുണ്ട്. അങ്ങനെ, നിങ്ങൾ ഭീരുത്വം കാണിക്കുകയും, കാര്യത്തിൽ അന്യോന്യം പിണങ്ങുകയും [ഭിന്നിക്കുക]യും, നിങ്ങൾ ഇഷ്ടപ്പെട്ടിരുന്ന കാര്യം നിങ്ങൾക്ക് അവൻ (അനുഭവത്തിൽ) കാട്ടിത്തന്ന ശേഷം നിങ്ങൾ അനുസരണക്കേട് ചെയ്യുകയും ചെയ്തപ്പോൾ......! [അതെ, അപ്പോഴാണ് സഹായം ലഭിക്കാതായത്.] നിങ്ങളിൽ ഇഹലോകത്തെ ഉദ്ദേശിക്കുന്നവരുണ്ട്; നിങ്ങളിൽ പരലോകത്തെ ഉദ്ദേശിക്കുന്നവ**

രുമുണ്ട്.

ثُمَّ صَرَفَكُمْ عَنْهُمْ لِيَبْتَلِيَكُمْ ۖ وَلَقَدْ عَفَا عَنكُمْ ۗ وَٱللَّهُ ذُو فَضْلٍ عَلَى ٱلْمُؤْمِنِينَ ﴿١٥٢﴾

പിന്നെ നിങ്ങളെ പരീക്ഷിക്കുവാൻ വേണ്ടി അവരിൽ നിന്ന് നിങ്ങളെ അവൻ [അല്ലാഹു] തിരിച്ചുവിട്ടു. അവൻ നിങ്ങൾക്ക് മാപ്പ് നൽകുകതന്നെ ചെയ്തിട്ടുമുണ്ട്. അല്ലാഹു, സത്യവിശ്വാസികളുടെ മേൽ അനുഗ്രഹം (അഥവാ ഔദാര്യം) ഉള്ളവനത്രെ.

إِذْ تُصْعِدُونَ وَلَا تَلْوُۥنَ عَلَىٰٓ أَحَدٍ وَٱلرَّسُولُ يَدْعُوكُمْ فِىٓ أُخْرَىٰكُمْ

﴿153﴾ (അതെ) നിങ്ങൾ ഒരാളെയും തിരിഞ്ഞു നോക്കാതെ, ഓടിക്കയറിപ്പോയിരുന്ന സന്ദർഭം! റസൂലാകട്ടെ, നിങ്ങളുടെ പിൻവശത്ത് നിന്ന് നിങ്ങളെ വിളിക്കുകയും ചെയ്തിരുന്നു.

فَأَثَٰبَكُمْ غَمًّۢا بِغَمٍّ لِّكَيْلَا تَحْزَنُوا۟ عَلَىٰ مَا فَاتَكُمْ وَلَا مَآ أَصَٰبَكُمْ ۗ

അങ്ങനെ, അവൻ നിങ്ങൾക്ക് ദുഃഖം പ്രതിഫലമാക്കി [പകരമാക്കി]ത്തന്നു. നിങ്ങൾക്ക് (കിട്ടാതെ) പാഴായിപ്പോയതിന്റെ പേരിലാകട്ടെ, നിങ്ങൾക്ക് (ആപത്ത്) ബാധിച്ചതിന്റെ പേരിലാകട്ടെ, നിങ്ങൾ വ്യസനപ്പെടാതിരിക്കുവാൻവേണ്ടിയാണ് (അത്).

وَٱللَّهُ خَبِيرٌۢ بِمَا تَعْمَلُونَ ﴿١٥٣﴾

അല്ലാഹു, നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനത്രെ.

---

﴿152﴾ وَلَقَدْ صَدَقَكُمُ നിങ്ങൾക്ക് സത്യമാക്കുകയുണ്ടായി اللَّهُ അല്ലാഹു وَعْدَهُۥ അവന്റെ വാഗ്ദാനം, വാഗ്ദത്തം إِذْ تَحُسُّونَهُم നിങ്ങൾ അവരെ കൊന്ന് നശിപ്പിക്കുമ്പോൾ بِإِذْنِهِۦ അവന്റെ അനുമതി പ്രകാരം حَتَّىٰٓ അങ്ങനെ إِذَا فَشِلْتُمْ നിങ്ങൾ ഭീരുത്വം കാണിച്ചപ്പോൾ وَتَنَٰزَعْتُمْ നിങ്ങൾ അന്യോന്യം പിണങ്ങുക (വഴക്കിടുക- തർക്കിക്കുക- ഭിന്നിക്കുക)യും فِى ٱلْأَمْرِ കാര്യത്തിൽ وَعَصَيْتُم നിങ്ങൾ അനുസരണക്കേട് ചെയ്കയും مِّنۢ بَعْدِ ശേഷം مَآ أَرَىٰكُم അവൻ നിങ്ങൾക്ക് കാട്ടിത്തന്നതിന്റെ مَّا تُحِبُّونَ നിങ്ങൾ ഇഷ്ടപ്പെടുന്നതിനെ (കാര്യത്തെ) مِنكُم مَّن നിങ്ങളിലുണ്ട് ചിലർ يُرِيدُ ഉദ്ദേശിക്കുന്നു ٱلدُّنْيَا ഇഹലോകം وَمِنكُم നിങ്ങളിലുണ്ട് مَّن يُرِيدُ ഉദ്ദേശിക്കുന്നവർ

عَنْهُمْ പരലോകത്തെ الآخِرَةَ പിന്നെ അവൻ നിങ്ങളെ തിരിച്ചുവിട്ടു ثُمَّ صَرَفَكُمْ അവരിൽ നിന്ന് وَلَقَدْ عَفَا നിങ്ങളെ അവൻ പരീക്ഷിക്കുവാൻ لِيَبْتَلِيَكُمْ അവൻ മാപ്പ് നൽകുക തന്നെ ചെയ്തിട്ടുണ്ട് عَنكُمْ നിങ്ങൾക്ക് وَاللَّهُ അല്ലാഹു ذُو فَضْلٍ അനുഗ്രഹം (ദയവ്- ഔദാര്യം) ഉള്ളവനാണ് عَلَى الْمُؤْمِنِينَ സത്യവിശ്വാസികളുടെ മേൽ ﴾153﴿ إِذْ تُصْعِدُونَ നിങ്ങൾ കയറിപ്പോകു(ഓടിപ്പോകു)മ്പോൾ وَلَا تَلْوُونَ നിങ്ങൾ വള ഞ്ഞുപോകു(തിരിഞ്ഞുനോക്കു)ന്നുമില്ല عَلَىٰ أَحَدٍ ഒരാളെയും وَالرَّسُولُ റസൂലാകട്ടെ يَدْعُوكُمْ നിങ്ങളെ വിളിക്കുന്നു فِي أُخْرَاكُمْ നിങ്ങളുടെ പിൻവശത്തിൽ فَأَثَابَكُمْ അങ്ങനെ അവൻ നിങ്ങൾക്ക് പ്രതിഫലമാക്കി (പകരമാക്കി) غَمًّا ദുഃഖത്തെ بِغَمٍّ ദുഃഖത്തോടെ لِّكَيْلَا ഇല്ലാതിരിക്കുവാൻ വേണ്ടി تَحْزَنُوا നിങ്ങൾ വ്യസന പ്പെടുക عَلَىٰ مَا فَاتَكُمْ നിങ്ങൾ പാഴായിപ്പോയതിനെപ്പറ്റി وَلَا مَا യാതൊന്നിനെപ്പറ്റിയും أَصَابَكُمْ നിങ്ങൾക്ക് ബാധിച്ചു وَاللَّهُ അല്ലാഹു, അല്ലാഹുവാകട്ടെ خَبِيرٌ സൂക്ഷ്മ മായി അറിയുന്നവനാണ് بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി

---

യുദ്ധത്തിന്റെ ആദ്യഘട്ടത്തിൽ മുസ്‌ലിംകൾക്ക് വമ്പിച്ച വിജയമായിരുന്നു. മുശ്‌രിക്കുകളുടെ കൊടിവാഹകൻമാർ കൊല്ലപ്പെടുകയും, അവർ സ്ഥലം വിട്ടോടുവാൻ തുടങ്ങുകയും ചെയ്തു. നിങ്ങൾ അവരെ കൊന്ന് നശിപ്പിക്കുമ്പോൾ അല്ലാഹു അവന്റെ വാഗ്ദാനം നിങ്ങൾക്ക് സത്യമാക്കി എന്നു പറഞ്ഞത് ഇതിനെപ്പറ്റിയാകുന്നു. ശത്രുക്കളുടെ തിരിഞ്ഞോട്ടം കാരണം യുദ്ധക്കളം ഒഴിവായിക്കൊണ്ടിരുന്ന അവസരം നോക്കി മുസ്‌ലിംകളിൽ പലരും അവർ ഇട്ടേച്ചുപോയ ആയുധങ്ങളും മറ്റും ശേഖരിക്കുന്നതിൽ വ്യാപൃതരായി. ഇത് കണ്ടപ്പോൾ, മലമുകളിൽ നബിﷺ നിറുത്തിയിട്ടുണ്ടായിരുന്ന അമ്പെയ്ത്തുകാർ- അവരുടെ തലവനും അൽപം ചില വ്യക്തികളും ഒഴിച്ച്- യുദ്ധക്കളത്തിലേക്ക് ഇറങ്ങിവന്ന് ധനം ശേഖരിക്കുന്നതിൽ പങ്ക് ചേർന്നു. യുദ്ധം അവസാനിച്ചുവെന്നും, ശത്രുക്കൾ പരാജയപ്പെട്ടുവെന്നുമാണ് അവർ ധരിച്ചത്. എന്തുതന്നെ സംഭവിച്ചാലും സമ്മതം കൂടാതെ സ്ഥലം വിടരുതെന്ന് അവരോട് നബിﷺ കൽപിച്ചിരുന്നത് അവർ കണക്കിലെടുത്തതുമില്ല. ഇതാണ് ആപത്തുകൾക്കെല്ലാം വഴിവെച്ചത്. അഥവാ ഈ വിടവ് ശത്രുക്കൾ ശരിക്കും ഉപയോഗപ്പെടുത്തിയതാണ് അവർ വീണ്ടും ആഞ്ഞടിക്കുവാനും മുസ്‌ലിംകൾക്ക് ആപത്തുകൾ ബാധിക്കുവാനും കാരണമായത്. നിങ്ങൾ ഭീരുത്വം കാണിക്കുകയും, അന്യോന്യം ഭിന്നിക്കുകയും, നിങ്ങൾ ഇഷ്ടപ്പെടുന്ന കാര്യം കാട്ടിത്തന്നിട്ട് പിന്നെയും അനുസരണക്കേട് കാണിക്കുകയും ചെയ്തപ്പോൾ... എന്ന് പറഞ്ഞത് ഈ രംഗത്തെക്കുറിച്ചാകുന്നു. അതെ, ധീരത കൈവെടിഞ്ഞ് ഭീരുത്വം കാണിക്കുകയും, യോജിപ്പ് കൈവെടിഞ്ഞ് ഭിന്നിക്കുകയും, അനുസരണം കൈവെടിഞ്ഞ് അനുസരണക്കേട് കാണിക്കുകയും ചെയ്തു. ഇതെല്ലാം സംഭവിച്ചത് ആദ്യത്തെ വിജയത്തിനുശേഷമാണല്ലോ. ഇതോടെ, അല്ലാഹുവിങ്കൽ നിന്നുള്ള സഹായം നിലക്കുകയും സംഭവിക്കേണ്ടതെല്ലാം സംഭവിക്കുകയും ചെയ്തുവെന്ന് സാരം.

അന്യോന്യം പിണങ്ങി- അഥവാ ഭിന്നിച്ചു- എന്നും, അനുസരണക്കേട് കാണിച്ചുവെന്നും പറഞ്ഞത് അമ്പെയ്ത്തുകാരെ സംബന്ധിച്ചാണെന്ന് മേൽപറഞ്ഞതിൽനിന്ന് മനസ്സിലാക്കാവുന്നതാണ്. നബിﷺയുടെ കൽപനക്കും, അവരുടെ നേതാവിന്റെ കൽപനക്കും അവർ എതിര് പ്രവർത്തിക്കുകയാണ് ചെയ്തത്. എനി ഇവിടെ എന്തിന് നിൽക്കണ

മെന്നും മറ്റും പറഞ്ഞ് അവർ തർക്കം നടത്തുകയും ചെയ്തു. അമ്പൈത്തുകാർ സ്ഥലം വിട്ടത് ധനം ശേഖരിക്കുവാൻ വേണ്ടിയായിരുന്നുവല്ലോ. യുദ്ധക്കളത്തിലുണ്ടായിരുന്ന പലരും അതിൽ വ്യാപൃതരായി. എന്നാൽ, സ്വഹാബികൾ എല്ലാവരും അതിൽ പങ്കെടുത്തിരുന്നില്ല. അതാണ് നിങ്ങളിൽ ഇഹലോകത്തെ ഉദ്ദേശിക്കുന്നവരും പരലോകത്തെ ഉദ്ദേശിക്കുന്നവരും ഉണ്ട് എന്ന് അല്ലാഹു പറഞ്ഞത്. ഇബ്നു മസ്ഊദ് (റ) ഇപ്രകാരം പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'റസൂൽ തിരുമേനിﷺയുടെ സ്വഹാബികളിൽ ആരെങ്കിലും ഇഹലോകത്തെ ഉദ്ദേശിക്കുന്നവരുണ്ടെന്ന് ഉഹ്ദ് സംഭവത്തിൽ ഞങ്ങളെപ്പറ്റി ഈ വചനം അവതരിക്കുന്നതുവരേക്കും ഞാൻ വിചാരിച്ചിരുന്നില്ല.

ഇങ്ങനെ പല പാകപ്പിഴവുകളും സ്വഹാബികളിൽ വന്നുപോയി. അത് നിമിത്തം അവർ വളരെയേറെ കഷ്ടനഷ്ടങ്ങൾ അനുഭവിക്കുകയും ചെയ്തു. രണ്ടാമത്തെ അക്രമണത്തിൽ ശത്രുക്കൾക്ക് വേണമെങ്കിൽ മുസ്‌ലിംകളെ നശിപ്പിക്കുവാൻ കഴിയത്തക്ക സാഹചര്യമുണ്ടായിരുന്നെങ്കിലും അത് ഉപയോഗപ്പെടുത്താതെ അവർ വേഗം വിജയഭേരി മുഴുക്കി സ്ഥലം വിടുകയാണ് ചെയ്തത്. ഇത് അല്ലാഹു മുസ്‌ലിംകൾക്ക് ചെയ്തുകൊടുത്ത വലിയൊരു അനുഗ്രഹമത്രെ. ഇതിനെപ്പറ്റിയാണ് പിന്നീട് നിങ്ങളെ അവൻ അവരിൽ നിന്ന് തിരിച്ചുവിട്ടു ( ثُمَّ صَرَفَكُمْ عَنْهُمْ ) എന്ന് പറഞ്ഞത്. ഇതെല്ലാം നിങ്ങളെ പരീക്ഷണം ചെയ്യാൻ വേണ്ടിയാണ്, അതുകൊണ്ട് മേലിൽ ഈ സംഭവത്തിൽ നിന്ന് നിങ്ങൾ പാഠം പഠിക്കേണ്ടതുണ്ട്, ഇപ്രാവശ്യം സംഭവിച്ചത് അല്ലാഹു നിങ്ങൾക്ക് മാപ്പ് നൽകിയിരിക്കുന്നു. മേലിൽ ഇങ്ങനെ ആവർത്തിക്കരുത്, നിങ്ങൾ സത്യവിശ്വാസികളാണല്ലോ, സത്യവിശ്വാസികൾക്ക് വളരെ ഔദാര്യം ചെയ്യുന്നവനാണ് അല്ലാഹു, അതുകൊണ്ടാണ് നിങ്ങൾക്ക് അവൻ മാപ്പ് നൽകുന്നതും ശിക്ഷാ നടപടിയൊന്നും എടുക്കാതിരിക്കുന്നതും. എന്നൊക്കെയാണ് തുടർന്നുള്ള വാക്യങ്ങളിൽ അറിയിക്കുന്നത്.

അനന്തരം, സംഭവഗതികൾ മൂർദ്ധന്യത്തിലെത്തിയ ഘട്ടത്തെ 153-ാം വചനത്തിൽ അനുസ്മരിപ്പിക്കുന്നു. അവിചാരിതവും അപ്രതീക്ഷിതവുമായ ശത്രുക്കളുടെ തിരിച്ചുവരവും പുനരാക്രമണവും കണ്ടതോടുകൂടി മുസ്‌ലിംകൾ ഭയവിഹ്വലരായി. എന്ത് ചെയ്യണമെന്നറിയാതായി. ചിലർ നേരെ മദീനായിലേക്ക് ഓടി. ചിലർ എങ്ങോട്ടെന്നില്ലാതെ സ്ഥലം വിട്ടുകളഞ്ഞു. ചിലർ മലയിലൂടെമേൽപോട്ട് കയറി. ഈ സമയത്ത് റസൂൽ തിരുമേനിﷺ സ്വസ്ഥാനം തെറ്റാതെ ഉറച്ചുനിൽക്കുകയായിരുന്നു. അല്ലാഹുവിന്റെ അടിയാൻമാരേ, ഇങ്ങോട്ടുവരുവിൻ! ('ഇലയ്യ ഇബാദല്ലാഹ്') ( إِلَى عِبَادُ اللهِ )' എന്ന് തിരുമേനി പിന്നിൽനിന്ന് വിളിച്ചുപറഞ്ഞുകൊണ്ടിരുന്നു. പക്ഷേ, ജീവനും കൊണ്ടോടുന്ന അവർ എങ്ങും തിരിഞ്ഞുനോക്കുന്നില്ല. നെട്ടോട്ടം തന്നെ. ഇതിനിടെ നബിﷺ കൊല്ലപ്പെട്ടുവെന്ന ഒരു കള്ളവാർത്തയും! ഭാവിയെന്താണെന്ന് എത്തും പിടിയുമില്ല. പോരെങ്കിൽ, ശത്രുക്കൾ നേരെ മദീനായിൽ കടന്ന് വീടുകളും കുടുംബങ്ങളുമെല്ലാം നശിപ്പിച്ചേക്കുമോ എന്ന ഭയവും! ആകപ്പാടെ ദുഃഖത്തിലൂടെ ദുഃഖം! ദുരിതത്തോടെ ദുരിതം! ഇതെല്ലാം സംഭവിച്ചത് അവരുടെ സ്വന്തം പ്രവൃത്തിമൂലം തന്നെ. അതേ സമയത്ത് അതിൽ ചില രഹസ്യങ്ങളും അടങ്ങിയിട്ടുണ്ടുതാനും. അതെ, ആപത്തുകളിൽ ക്ഷമയും സഹനവും കൈക്കൊള്ളുവാൻ സത്യവിശ്വാസികളെ അല്ലാഹു അതുമൂലം പരിശീലിപ്പിക്കുകയായിരുന്നു. എന്തുതന്നെ സംഭവിച്ചാലും, നഷ്ടപ്പെട്ടാലും മേലിൽ അതിലൊന്നും അവർ വ്യസനിക്കുകയോ, വേദനിക്കുകയോ ചെയ്യരുത്. അതിന് തക്കവണ്ണം അവരുടെ വിശ്വാസം സർദൃഢമാകുകയും, അവരുടെ മനക്കരുത്ത് ശക്തിപ്പെടുകയും വേണം. (....لِكَيْلَا تَحْزَنُوا ) എല്ലാവരുടെയും എല്ലാ പ്രവൃത്തികളും, അവക്ക് പ്രേരകമാകുന്ന

ചേതോവികാരങ്ങളുമെല്ലാം ശരിക്കും സസൂക്ഷ്മവും അറിയുന്നവനാണല്ലോ അല്ലാഹു. ( وَاللَّهُ خَبِيرٌ بِمَا تَعْمَلُونَ )

ثُمَّ أَنزَلَ عَلَيْكُم مِّنۢ بَعْدِ ٱلْغَمِّ أَمَنَةً نُّعَاسًا يَغْشَىٰ طَآئِفَةً مِّنكُمْ ۖ وَطَآئِفَةٌ قَدْ أَهَمَّتْهُمْ أَنفُسُهُمْ يَظُنُّونَ بِٱللَّهِ غَيْرَ ٱلْحَقِّ ظَنَّ ٱلْجَٰهِلِيَّةِ ۖ

《154》 പിന്നീട് (ആ) ദുഃഖത്തിന് ശേഷം, അവൻ [അല്ലാഹു] നിങ്ങളിൽ ഒരു നിർഭയത- (അതായത്) ഒരു നിദ്രാമയക്കം- ഇറക്കിത്തന്നു. നിങ്ങളിൽ നിന്ന് ഒരു വിഭാഗത്തെ അത് ആവരണം ചെയ്തിരുന്നു; ഒരു വിഭാഗമാകട്ടെ, അവരുടെ സ്വന്തം (കാര്യ)ങ്ങൾ അവരെ അസ്വസ്ഥമാക്കിക്കളഞ്ഞു; അല്ലാഹുവിനെപ്പറ്റി അവർ ന്യായമല്ലാത്തത്- (അതെ) 'ജാഹിലിയ്യത്തിന്റെ [അജ്ഞാനകാലത്തെ] വിചാരം- വിചാരിച്ചുകൊണ്ട്.

يَقُولُونَ هَل لَّنَا مِنَ ٱلْأَمْرِ مِن شَىْءٍ ۗ قُلْ إِنَّ ٱلْأَمْرَ كُلَّهُۥ لِلَّهِ ۗ يُخْفُونَ فِىٓ أَنفُسِهِم مَّا لَا يُبْدُونَ لَكَ ۖ يَقُولُونَ لَوْ كَانَ لَنَا مِنَ ٱلْأَمْرِ شَىْءٌ مَّا قُتِلْنَا هَٰهُنَا ۗ قُل لَّوْ كُنتُمْ فِى بُيُوتِكُمْ لَبَرَزَ ٱلَّذِينَ كُتِبَ عَلَيْهِمُ ٱلْقَتْلُ إِلَىٰ مَضَاجِعِهِمْ ۖ

അവർ പറയുന്നു: 'കാര്യത്തിൽ നിന്ന് വല്ലതും (ഒരു പങ്ക്) നമുക്കുണ്ടോ?!' (നബിയേ) പറയുക: 'നിശ്ചയമായും, കാര്യമെല്ലാം (തന്നെ) അല്ലാഹുവിനാണു(ള്ളത്). നിന്നോട് അവർ വെളിപ്പെടുത്താത്ത (ചില)ത് അവർ തങ്ങളുടെ മനസ്സുകളിൽ ഒളിച്ചുവെക്കുന്നു. അവർ പറയുന്നു: 'കാര്യത്തിൽ നിന്ന് വല്ലതും (ഒരു പങ്ക്) നമുക്കുണ്ടായിരുന്നെങ്കിൽ, നാം ഇവിടെ വെച്ച് കൊല്ലപ്പെടുമായിരുന്നില്ല'. പറയുക: 'നിങ്ങൾ നിങ്ങളുടെ വീടുകളിലായിരുന്നാലും യാതൊരുവരുടെ മേൽ കൊലവിധിക്ക് [നിശ്ചയിക്കപ്പെട്ടിരിക്കുന്നുവോ അവർ, തങ്ങളുടെ കിടപ്പ് സ്ഥാനം [മരിച്ചു വീഴുന്ന സ്ഥല]ങ്ങളിലേക്ക് പ്രത്യക്ഷപ്പെട്ട് വരുകതന്നെ ചെയ്യുന്നതാണ്.'

وَلِيَبْتَلِىَ ٱللَّهُ مَا فِى صُدُورِكُمْ وَلِيُمَحِّصَ مَا فِى قُلُوبِكُمْ ۗ

(മാത്രമല്ല) നിങ്ങളുടെ നെഞ്ച് [മനസ്സു]കളിലുള്ളത് അല്ലാഹു പരീക്ഷിക്കുവാൻ വേണ്ടിയും, നിങ്ങളുടെ

ഹൃദയങ്ങളിലുള്ളത് ശുദ്ധീകരണം ചെയ്യാൻ വേണ്ടിയും (കൂടിയാണ തൊക്കെ ചെയ്തത്).

وَٱللَّهُ عَلِيمُۢ بِذَاتِ ٱلصُّدُورِ ﴿١٥٤﴾

അല്ലാഹുവാകട്ടെ, നെഞ്ച് [മന സ്സു]കളിലുള്ളതിനെപ്പറ്റി അറിയുന്ന വനാകുന്നു.

---

﴾154﴿ ثُمَّ أَنْزَلَ പിന്നെ അവൻ ഇറക്കി عَلَيْكُمْ നിങ്ങളുടെ മേൽ مِنْ بَعْدِ الْغَمِّ ദുഃഖത്തിന് ശേഷം أَمَنَةً ഒരു നിർഭയത, മനഃശാന്തി نُعَاسًا അതായത് ഒരു നിദ്രാമയക്കം يَغْشَى അത് മൂടിയിരുന്നു, ആവരണം ചെയ്തിരുന്നു طَائِفَةً ഒരു വിഭാഗത്തെ مِنْكُمْ നിങ്ങളിൽ നിന്ന് وَطَائِفَةٌ ഒരു വിഭാഗമാകട്ടെ قَدْ أَهَمَّتْهُمْ അവരെ വിചാരത്തിലാക്കിയിട്ടുണ്ട്, അസ്വസ്ഥമാക്കിക്കളയുകയും ചെയ്തു أَنْفُسُهُمْ അവരുടെ സ്വന്തങ്ങൾ, ദേഹങ്ങൾ يَظُنُّونَ അവർ വിചാരിച്ചുകൊണ്ട് بِاللَّهِ അല്ലാഹുവിനെ കുറിച്ച് غَيْرَ الْحَقِّ ന്യായം, (യഥാർത്ഥം) അല്ലാത്തത് ظَنَّ الْجَاهِلِيَّةِ ജാഹിലിയ്യത്തിന്റെ വിചാരം يَقُولُونَ അവർ പറയുന്നു هَلْ لَنَا നമുക്കുണ്ടോ مِنَ الْأَمْرِ കാര്യത്തിൽ നിന്ന്, കാര്യത്തെ സംബന്ധിച്ച് مِنْ شَيْءٍ വല്ലതും, വല്ല വസ്തുവും قُلْ പറയുക إِنَّ الْأَمْرَ നിശ്ചയമായും കാര്യം كُلَّهُ അതെല്ലാം لِلَّهِ അല്ലാഹുവിനാണ് (ഉള്ളത്) يُخْفُونَ അവർ മറച്ച് (ഒളിച്ചു)വെക്കുന്നു فِي أَنْفُسِهِمْ അവരുടെ സ്വന്തങ്ങളിൽ (മനസ്സിൽ) مَا لَا يُبْدُونَ അവർ, വെളിവാക്കാത്തത്, വ്യക്തമാക്കാത്ത ചിലത് لَكَ നിന്നോട്, നിനക്ക് يَقُولُونَ അവർ പറയുന്നു لَوْ كَانَ ഉണ്ടായിരുന്നെങ്കിൽ لَنَا നമുക്ക് مِنَ الْأَمْرِ കാര്യത്തിൽ നിന്ന് شَيْءٌ വല്ലതും, വല്ല വസ്തുവും مَا قُتِلْنَا നാം കൊല്ലപ്പെടുമായിരുന്നില്ല هَاهُنَا ഇവിടെ വെച്ച് قُلْ നീ പറയുക لَوْ كُنْتُمْ നിങ്ങൾ ആയിരുന്നെങ്കിൽ, ആയിരുന്നാലും فِي بُيُوتِكُمْ നിങ്ങളുടെ വീടുകളിൽ لَبَرَزَ വെളിക്ക് വരുക (പ്രത്യക്ഷപ്പെടുക- പുറത്ത് വരുക)തന്നെ ചെയ്യും الَّذِينَ യാതൊരു കൂട്ടർ كُتِبَ عَلَيْهِمُ അവരുടെ മേൽ നിശ്ചയിക്ക (വിധിക്ക്- രേഖപ്പെടുത്ത)പ്പെട്ടിരിക്കുന്നു الْقَتْلُ കൊല, കൊല്ലപ്പെടൽ إِلَى مَضَاجِعِهِمْ അവരുടെ കിടപ്പ് സ്ഥാനങ്ങളിലേക്ക് وَلِيَبْتَلِيَ പരീക്ഷിക്കുവാൻ വേണ്ടിയും اللَّهُ അല്ലാഹു مَا فِي صُدُورِكُمْ നിങ്ങളുടെ നെഞ്ചു(ഹൃദയം- മനസ്സു)കളിലുള്ളത് وَلِيُمَحِّصَ ശുദ്ധീകരിച്ചെടുക്കുവാനും مَا فِي قُلُوبِكُمْ നിങ്ങളുടെ ഹൃദയങ്ങളിലുള്ളത് وَاللَّهُ അല്ലാഹുവാകട്ടെ, അല്ലാഹു عَلِيمٌ അറിയുന്നവനാണ് بِذَاتِ الصُّدُورِ നെഞ്ചു(ഹൃദയം- മനസ്സു)കളിലുള്ളത്

---

ഉഹ്ദിൽ സ്വഹാബികൾ വളരെയേറെ ക്ലേശവും കഷ്ടപ്പാടുകളും അനുഭവിക്കേണ്ടി വന്നെങ്കിലും പിന്നീട് യുദ്ധക്കളത്തിൽ വെച്ചുതന്നെ- അല്ലാഹു അവർക്ക് ശാന്തിയും മനഃസ്സമാധാനവും നൽകി. തങ്ങൾക്ക് ഒന്നും ബാധിച്ചിട്ടില്ലാത്തപോലെ അവരുടെ ഹൃദയങ്ങൾക്ക് സ്വസ്ഥത ലഭിച്ചു. അതെ, അന്നേരം അല്ലാഹു അവർക്ക് അത്യൽഭുതകര

മായ ഒരു നിദ്രാമയക്കം ഇട്ടുകൊടുത്തു. അതോടെ കഴിഞ്ഞ ആപത്തുകളെക്കുറിച്ചുള്ള വ്യാകുലചിന്ത അവരിൽ നിന്നും നീങ്ങിപ്പോയി. നബി തിരുമേനിﷺയും അൽപം ചില സ്വഹാബികളും ഒറ്റപ്പെടുകയും, ശത്രുക്കൾ അവരുടെ ഏറ്റവും വീറോടുകൂടിയ ആക്രമ ണങ്ങൾ നടത്തുകയും ഉണ്ടായപ്പോൾ, നബിﷺയുടെ രക്ഷക്കുവേണ്ടി സ്വജീവനെ പ്പോലും വകവെക്കാതെ ശത്രുക്കളെ ചെറുത്ത് നിന്നവരിൽ ഒരാളായിരുന്നു അബൂത്വൽഹ ത്തുൽ അൻസ്വാരീ (റ). അദ്ദേഹം പറയുകയാണ്: 'ഉഹ്ദിൽ ഞങ്ങളുടെ അണികളിൽ നിൽക്കെത്തന്നെ, ഞങ്ങൾക്ക് നിദ്രാ മയക്കം ബാധിക്കുകയുണ്ടായി. അന്ന് ആ മയക്കം ബാധിച്ചവരിൽ ഒരാളായിരുന്നു ഞാനും. എന്റെ വാൾ എന്റെ കയ്യിൽ നിന്ന് വീഴുകയും, ഞാൻ അത് കയ്യിലെടുക്കുകയും ചെയ്തുകൊണ്ടിരുന്നു.' ബുഖാരി, മുസ്‌ലിം (റ) മുത ലായ പലരും നിവേദനം ചെയ്തതാണിത്. ചില നിവേദനങ്ങളിൽ 'മയക്കം നിമിത്തം ഒരാളും തന്നെ എന്റെ തല തന്റെ പരിചയുടെ താഴേക്ക് ചരിയാതിരുന്നിട്ടില്ല' എന്നു കൂടി അദ്ദേഹം പറഞ്ഞതായി വന്നിട്ടുണ്ട്. ഈ ഘട്ടത്തിൽ, ഇങ്ങനെ ഒരു ഉറക്കത്തിന്റെ മയക്കം സംഭവിച്ചത് അല്ലാഹുവിൽ നിന്നും അവർക്ക് സിദ്ധിച്ച ഒരു അസാധാരണ അനു ഗ്രഹം തന്നെയാണെന്ന് തീർച്ച. എന്നാൽ, ആത്മീയദൃഷ്ടി നഷ്ടപ്പെട്ട ചില യുക്തി വാദക്കാർ ഈ മയക്കത്തെ ( نعاسا എന്ന വാക്കിനെ) ഒരു ഉപമാലങ്കാരമായി മാത്രം ചിത്രീ കരിച്ച് കാണുന്നതിൽ നമുക്ക് അത്ഭുതം തോന്നുന്നില്ല. കാരണം, അവരുടെ യുക്തിക്ക് ദഹിക്കാത്തതാണല്ലോ അത്.

ഈ മയക്കം മുസ്‌ലിം പക്ഷത്തുള്ള എല്ലാവരെയും ബാധിച്ചിരുന്നില്ല. വിശ്വാസത്തിൽ കപടവും കളങ്കവും തീണ്ടാത്ത സത്യവിശ്വാസികൾക്ക് മാത്രമേ അത് ബാധിച്ചിരുന്നു ള്ളൂ. അതുകൊണ്ടാണ് 'നിങ്ങളിൽ നിന്ന് ഒരു വിഭാഗത്തെ അത് ആവരണം ചെയ്തി രുന്നു'വെന്ന് അല്ലാഹു പറഞ്ഞത്. മയക്കവും, അതുവഴി ലഭിച്ച മനഃശ്ശാന്തിയും അനുഭ വപ്പെടാതിരുന്ന വിഭാഗക്കാർ കപട വിശ്വാസികളായിരുന്നുവെന്ന് അവരെക്കുറിച്ചുള്ള വിവരണത്തിൽ നിന്ന് സ്പഷ്ടമാണ്. അവർക്ക് മനഃസ്സമാധാനത്തിനുപകരം, അസ്വാ സ്ഥ്യവും പരിഭ്രമവുമായിരുന്നു ഉണ്ടായത്. സ്വന്തം കാര്യത്തെക്കുറിച്ചല്ലാതെ, ഇസ്‌ലാ മിനെപ്പറ്റിയോ, നബിﷺയെപ്പറ്റിയോ, സത്യവിശ്വാസികളെപ്പറ്റിയോ അവർക്ക് വിചാരമി ല്ല. ഇസ്‌ലാം അതോടെ പൊളിഞ്ഞു തറപറ്റിപ്പോയി, എനി അതിന് നിലനിൽപ്പില്ല, മുസ്‌ലിം കൾക്ക് വിജയമുണ്ടെന്ന അല്ലാഹുവിന്റെ വാഗ്ദാനം പാലിക്കപ്പെട്ടില്ല എന്നിത്യാദി ധാര ണകളാണ് അവരുടെ മനസ്സിലുള്ളത്. അതേ, ജാഹിലിയ്യാകാലത്തെ വിചാരങ്ങളും ചിന്താ ഗതികളും തന്നെ. 'നമ്മൾ പറഞ്ഞതൊന്നും മുഹമ്മദ് കേട്ടില്ല. കാര്യങ്ങളുടെ നടത്തി പ്പിൽ നമുക്കുണ്ടോ വല്ല പങ്കും?! ഉണ്ടെങ്കിൽ ഇങ്ങനെയൊന്നും സംഭവിക്കുമായിരുന്നി ല്ല. നമ്മുടെ ആളുകൾ ഇങ്ങനെ വധിക്കപ്പെടുകയുമുണ്ടാകുമായിരുന്നില്ല.' എന്നിങ്ങനെ പലതും പറഞ്ഞുകൊണ്ടിരുന്നു. അവരുടെ മനസ്സിരുപ്പിൽ ചിലത് മാത്രമാണത്. അതിന് അല്ലാഹു അവർക്ക് നൽകുന്ന മറുപടിയുടെ സാരം ഇതാണ്: കാര്യങ്ങളൊക്കെ അല്ലാ ഹുവിനാണുള്ളത്. എല്ലാം അവന്റെ അധികാരവും നിയന്ത്രണവും ഉദ്ദേശവും അനുസ രിച്ചുമാത്രം നടക്കുന്നു. മരണത്തിന്റെ കാര്യവും ഇതിൽ നിന്ന് ഒഴിവല്ല. ഇന്ന ആൾ ഇന്ന സ്ഥലത്ത് ഇന്നപ്പോൾ കൊല്ലപ്പെടുമെന്ന് അവൻ നിശ്ചയിച്ചു കഴിഞ്ഞിട്ടുണ്ട്. അതു പോലെ സംഭവിക്കാതിരിക്കുകയില്ല. പുറത്തിറങ്ങാതെ വീട്ടിൽ അടച്ചിരിക്കുന്നവർ പോലും ആ സമയത്തും സ്ഥലത്തും വെളിക്കുവന്ന് അവർ കൊല്ലപ്പെടാതിരിക്കുകയില്ല. കൂടാതെ നിങ്ങളിലുള്ള കപടൻമാരേയും, വഞ്ചകൻമാരെയും വേർതിരിച്ചു കാണിക്കുവാനുള്ള ഒരുപരീക്ഷണവും ശുദ്ധീകരണവും കൂടിയാണിതൊക്കെ.

إِنَّ ٱلَّذِينَ تَوَلَّوْا۟ مِنكُمْ يَوْمَ ٱلْتَقَى ٱلْجَمْعَانِ إِنَّمَا ٱسْتَزَلَّهُمُ ٱلشَّيْطَٰنُ بِبَعْضِ مَا كَسَبُوا۟ ۖ وَلَقَدْ عَفَا ٱللَّهُ عَنْهُمْ ۗ

**﴾155﴿ നിശ്ചയമായും, രണ്ട് സംഘങ്ങൾ (പരസ്പരം) കൂട്ടിമുട്ടിയ ദിവസം നിങ്ങളിൽ നിന്ന് (പിൻ)തിരിഞ്ഞുപോയവർ**

**അവർ ചെയ്തുവെച്ചതിൽ ചിലത് നിമിത്തം, പിശാച് അവരെ വഴി തെറ്റിക്കുവാൻ ശ്രമിച്ചത് മാത്രമാകുന്നു. തീർച്ചയായും, അല്ലാഹു അവർക്ക് മാപ്പ് നൽകുകയും ചെയ്തിട്ടുണ്ട്.**

إِنَّ ٱللَّهَ غَفُورٌ حَلِيمٌ ﴿١٥٥﴾

**നിശ്ചയമായും അല്ലാഹു, വളരെ പൊറുക്കുന്നവനാണ്; സഹനശീലനാണ്.**

---

﴾155﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരുകൂട്ടർ تَوَلَّوْا അവർ തിരിഞ്ഞുകളഞ്ഞു مِنكُمْ നിങ്ങളിൽ നിന്ന് يَوْمَ الْتَقَى കണ്ടുമുട്ടിയ (കൂട്ടിമുട്ടിയ) ദിവസം الْجَمْعَانِ രണ്ട് സംഘങ്ങൾ إِنَّمَا اسْتَزَلَّهُمُ അവരെ വഴി തെറ്റിക്കുവാൻ (കാലിടറിക്കുവാൻ) ശ്രമിച്ചിരിക്കയാണ് الشَّيْطَانُ പിശാച് بِبَعْضِ ചിലത് നിമിത്തം مَا كَسَبُوا അവർ സമ്പാദിച്ച وَلَقَدْ عَفَا തീർച്ചയായും മാപ്പ് ചെയ്തിട്ടുണ്ട് اللَّهُ അല്ലാഹു عَنْهُمْ അവർക്ക്, അവരെപ്പറ്റി إِنَّ اللَّهَ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് حَلِيمٌ സഹനശീലനാണ്.

---

മുസ്‌ലിംസംഘവും, ശത്രുസംഘവും തമ്മിൽ യുദ്ധം നടക്കുമ്പോൾ, ഒന്നുകിൽ വിജയം, അല്ലെങ്കിൽ വീരമരണം ('ശഹാദത്ത്') എന്നുറച്ച് നിൽക്കേണ്ടവരാണ് മുസ്‌ലിംകൾ. ഉഹ്ദിൽവെച്ച് മുസ്‌ലിംകളിൽ പലരും പിൻതിരിഞ്ഞുപോയി പരാജയം വരിച്ചതും, ചിലർ സ്ഥലം വിട്ടോടിപ്പോയതുമെല്ലാം പിശാചിന്റെ കെണിയിൽ അവർ അകപ്പെട്ടതുകൊണ്ടാണ്. അതിനുള്ള ഹേതു അവരിൽനിന്നുതന്നെ ഉണ്ടായ തെറ്റുകുറ്റങ്ങളാകുന്നു എന്ന് അല്ലാഹു മുസ്‌ലിംകളെ വീണ്ടും ഓർമിപ്പിക്കുന്നു. ഏതായാലും, കഴിഞ്ഞുപോയ ആ തെറ്റുകളിൽ അല്ലാഹു അവർക്ക് മാപ്പ് നൽകിയിരിക്കുന്നുവെന്നുകൂടി അതോടൊപ്പം അവരെ സമാധാനിപ്പിക്കുകയും ചെയ്യുന്നു. അല്ലാഹു വളരെ പൊറുക്കുന്നവനും, വളരെ സഹനശീലമുള്ളവനുമാണല്ലോ.

## വിഭാഗം - 17

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَكُونُوا۟ كَٱلَّذِينَ كَفَرُوا۟ وَقَالُوا۟ لِإِخْوَٰنِهِمْ إِذَا

**﴾156﴿ ഹേ, വിശ്വസിച്ചവരേ, അവിശ്വസിക്കുകയും, തങ്ങളുടെ സഹോദരങ്ങൾ ഭൂമിയിൽ സഞ്ചരിക്കുകയോ, അല്ലെങ്കിൽ പടയെടുത്ത് പോകുന്നവരായിരിക്കുകയോ**

ضَرَبُواْ فِي ٱلْأَرْضِ أَوْ كَانُواْ غُزًّى لَّوْ كَانُواْ عِندَنَا مَا مَاتُواْ وَمَا قُتِلُواْ

ചെയ്താൽ അവരെക്കുറിച്ച് (ഇങ്ങനെ) പറയുകയും ചെയ്യുന്നവരെപ്പോലെ നിങ്ങൾ ആയിരിക്കരുത്: 'അവർ നമ്മുടെ അടുക്കലായിരുന്നുവെങ്കിൽ അവർ മരണപ്പെടുമായിരുന്നില്ല; അവർ കൊല്ലപ്പെടുകയും ചെയ്യുമായിരുന്നില്ല.'

لِيَجْعَلَ ٱللَّهُ ذَٰلِكَ حَسْرَةً فِي قُلُوبِهِمْ ۗ

അവരുടെ ഹൃദയങ്ങളിൽ അല്ലാഹു അതൊരു ഖേദമാക്കിത്തീർക്കുവാനായിട്ട്. [അതാണിതിന്റെ അനന്തരഫലം.]

وَٱللَّهُ يُحْيِۦ وَيُمِيتُ ۗ وَٱللَّهُ بِمَا تَعْمَلُونَ بَصِيرٌ ﴿١٥٦﴾

അല്ലാഹു (തന്നെ) ജീവിപ്പിക്കുകയും മരണപ്പെടുത്തുകയും ചെയ്യുന്നു. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനുമത്രെ.

وَلَئِن قُتِلْتُمْ فِي سَبِيلِ ٱللَّهِ أَوْ مُتُّمْ لَمَغْفِرَةٌ مِّنَ ٱللَّهِ وَرَحْمَةٌ خَيْرٌ مِّمَّا يَجْمَعُونَ ﴿١٥٧﴾

﴾157﴿ അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങൾ കൊല്ലപ്പെടുകയോ, അല്ലെങ്കിൽ മരണപ്പെടുകയോ ചെയ്തുവെങ്കിലോ, അല്ലാഹുവിങ്കൽ നിന്നു(ണ്ടാകുന്ന) പാപമോചനവും, കാരുണ്യവും അവർ ശേഖരിച്ച് കൂട്ടുന്നതിനെക്കാൾ ഉത്തമം തന്നെയാകുന്നു.

وَلَئِن مُّتُّمْ أَوْ قُتِلْتُمْ لَإِلَى ٱللَّهِ تُحْشَرُونَ ﴿١٥٨﴾

﴾158﴿ നിങ്ങൾ മരണപ്പെടുകയോ, അല്ലെങ്കിൽ കൊല്ലപ്പെടുകയോ ചെയ്തുവെങ്കിൽ, നിങ്ങൾ അല്ലാഹുവിങ്കലേക്കുതന്നെ ഒരുമിച്ച് കൂട്ടപ്പെടുകയും ചെയ്യുന്നു.

---

﴾156﴿ يَا أَيُّهَا الَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ لَا تَكُونُوا നിങ്ങൾ ആയിരിക്കരുത് كَالَّذِينَ യാതൊരുകൂട്ടരെപ്പോലെ كَفَرُوا അവർ അവിശ്വസിച്ചു وَقَالُوا അവർ പറയുകയും ചെയ്തു لِإِخْوَانِهِمْ അവരുടെ സഹോദരങ്ങളെക്കുറിച്ച് إِذَا ضَرَبُوا അവർ സഞ്ചരിച്ചാൽ فِي الْأَرْضِ ഭൂമിയിൽ أَوْ كَانُوا അല്ലെങ്കിൽ അവരായിരുന്നാൽ غُزًّى പടയെടുക്കുന്നവർ لَوْ كَانُوا അവരായിരുന്നുവെങ്കിൽ عِنْدَنَا നമ്മുടെ അടുക്കൽ مَا مَاتُوا അവർ മരണപ്പെടുകയില്ലായിരുന്നു وَمَا قُتِلُوا അവർ കൊല്ലപ്പെടുകയുമില്ലായിരുന്നു

لِيَجْعَلَ ആക്കിത്തീർക്കുവാൻ വേണ്ടി اللَّهُ അല്ലാഹു ذَٰلِكَ അതിനെ حَسْرَةً ഒരു ഖേദം فِي قُلُوبِهِمْ അവരുടെ ഹൃദയങ്ങളിൽ وَاللَّهُ അല്ലാഹു يُحْيِي ജീവിപ്പിക്കുന്നു وَيُمِيتُ മരണപ്പെടുത്തുകയും ചെയ്യുന്നു وَاللَّهُ അല്ലാഹുവാകട്ടെ بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി بَصِيرٌ കണ്ടറിയുന്നവനുമാകുന്നു. ﴿157﴾ وَلَئِن قُتِلْتُمْ നിങ്ങൾ കൊല്ലപ്പെട്ടുവെങ്കിൽ فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ أَوْ مُتُّمْ അല്ലെങ്കിൽ നിങ്ങൾ മരണപ്പെട്ടെങ്കിൽ لَمَغْفِرَةٌ തീർച്ചയായും പാപമോചനം مِّنَ اللَّهِ അല്ലാഹുവിൽ നിന്ന് وَرَحْمَةٌ കാരുണ്യവും خَيْرٌ ഉത്തമമാണ് നല്ലതാണ് مِّمَّا يَجْمَعُونَ അവർ ശേഖരിക്കുന്ന (ഒരുമിച്ച് കൂട്ടുന്ന)തിനേക്കാൾ ﴿158﴾ وَلَئِن مُّتُّمْ നിങ്ങൾ മരണപ്പെട്ടുവെങ്കിലോ أَوْ قُتِلْتُمْ അല്ലെങ്കിൽ കൊല്ലപ്പെട്ടുവെങ്കിലോ لَإِلَى اللَّهِ അല്ലാഹുവിങ്കലേക്കുതന്നെ تُحْشَرُونَ നിങ്ങൾ ഒരുമിച്ച് കൂട്ടപ്പെടുന്നു.

---

അല്ലാഹുവിന്റെ വിധി നിശ്ചയങ്ങളിലും, അവന്റെ ഉദ്ദേശമനുസരിച്ച് മാത്രമേ എല്ലാം സംഭവിക്കുകയുള്ളൂവെന്നതിലും വിശ്വാസമില്ലാത്തവരാണല്ലോ അവിശ്വാസികൾ. അതുകൊണ്ട് തങ്ങളുടെ സുഹൃത്തുക്കളോ ബന്ധപ്പെട്ടവരോ വല്ല യാത്രകളിലും വെച്ച് മരണപ്പെടുകയൊ, വല്ല യുദ്ധത്തിലും, ശത്രുക്കളാൽ കൊല്ലപ്പെടുകയൊ ചെയ്യുമ്പോൾ 'ഹാ! അവൻ ഇവിടെത്തന്നെ ആയിരുന്നെങ്കിൽ ഇത് സംഭവിക്കുമായിരുന്നില്ല!' എന്നും മറ്റും അവർ പറഞ്ഞേക്കും. അല്ലാഹു കണക്കാക്കുന്നതാണ് ജീവിതവും മരണവും, അവർ വീടുവിട്ടുപോകാതിരുന്നാൽ തന്നെയും നിശ്ചിത സമയത്ത് മരണം പിടിപെടുക തന്നെ ചെയ്യും എന്നൊന്നും അവർക്കറിഞ്ഞുകൂടല്ലോ. വീട് വിട്ടുപോയിരുന്നെങ്കിൽ അവർ കുറേകാലം കൂടി ജീവിക്കുമെന്നായിരിക്കും അവരുടെ ധാരണ. അങ്ങനെ, മരണപ്പെട്ടവർ അകാല മരണമടഞ്ഞതിലും, അതിന്ന് ഇടയാകുമാറ് വീടുവിട്ട് പോയതിലും അവർ വളരെ ഖേദത്തിലും വിലാപത്തിലുമായിത്തീരും. നേരെ മറിച്ച് എല്ലാ കാര്യവും അല്ലാഹുവിന്റെ നിശ്ചയപ്രകാരം നടക്കുന്നതാണെന്ന് ഉറച്ചുവിശ്വസിക്കുന്ന സത്യവിശ്വാസികൾക്ക് അതിലൊന്നും ഖേദത്തിനോ വിലാപത്തിനോ അവകാശമില്ല; അതവർക്ക് യോജിച്ചതുമല്ല; ആ സ്ഥിതിക്ക് ഉഹ്ദിലോ മറ്റോ തങ്ങളുടെ സ്വന്തക്കാരോ, ഇഷ്ടക്കാരോ നഷ്ടപ്പെട്ടതിന്റെ പേരിൽ അത്തരം വിചാരങ്ങളോ വാക്കുകളോ സത്യവിശ്വാസികളിൽ ഉണ്ടായിക്കൂടാത്തതാണ്. എന്നൊക്കെ അല്ലാഹു സത്യവിശ്വാസികളെ ഉണർത്തുന്നു. ഇങ്ങനെയുള്ള ധാരണകളും വാക്കുകളും ചില മുസ്ലിം സാമാന്യ ജനങ്ങളിലും പ്രകടമാകാറുണ്ട്. ഈ 156-ാം വചനം അങ്ങനെയുള്ളവർ പ്രത്യേകം മനസ്സിരുത്തേണ്ടതാകുന്നു.

മരണം സംഭവിക്കുന്നത് സ്വാഭാവിക രൂപത്തിലായാലും, കൊലപോലെയുള്ള കാരണങ്ങൾ കൊണ്ടായാലും ശരി– അത് അല്ലാഹുവിന്റെ മാർഗത്തിൽ വെച്ചായിരിക്കുന്നപക്ഷം– അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുവാനിരിക്കുന്ന പാപപൊറുതിയും, കാരുണ്യവുമായിരിക്കും ഈ ലോകത്തുവെച്ച് സമ്പാദിക്കാവുന്ന സർവ്വത്തെക്കാളും ഉത്തമമായിരിക്കുക. അതുകൊണ്ട് മരണപ്പെടുന്നത് അല്ലാഹുവിന്റെ മാർഗത്തിലായിരിക്കുകയെന്നത് ഒരു ഭാഗ്യമായി മാത്രമേ കരുതിക്കൂടൂ. ആർ, എങ്ങനെ, എപ്പോൾ മരണപ്പെട്ടാലും മടങ്ങിയെത്തുന്നത് എല്ലാവരും അല്ലാഹുവിന്റെ അടുക്കലേക്ക് തന്നെ. അപ്പോൾ, ഓരോരുത്തന്റെയും സ്ഥിതിഗതികൾ പരിശോധിച്ച് തക്ക നടപടി അവൻ ഓരോരുത്തന്റെ പേരിലും എടുക്കുകയും ചെയ്യും. എന്നൊക്കെയാണ് പിന്നീട് പറഞ്ഞതിന്റെ സാരം.

فَبِمَا رَحۡمَةٍ مِّنَ ٱللَّهِ لِنتَ لَهُمۡۖ وَلَوۡ كُنتَ فَظًّا غَلِيظَ ٱلۡقَلۡبِ لَٱنفَضُّواْ مِنۡ حَوۡلِكَۖ فَٱعۡفُ عَنۡهُمۡ وَٱسۡتَغۡفِرۡ لَهُمۡ وَشَاوِرۡهُمۡ فِي ٱلۡأَمۡرِۖ

《159》 (നബിയേ) എന്നാൽ, അല്ലാഹുവിങ്കൽ നിന്നുള്ള ഒരു (മഹത്തായ) കാരുണ്യം നിമിത്തം നീ അവരോട് സൗമ്യമായിരിക്കുന്നു. [സൗമ്യമായിവർത്തിക്കുന്നു.] നീ ഒരു പരുഷ സ്വഭാവിയും, കഠിന ഹൃദയനുമായിരുന്നെങ്കിൽ, അവർ നിന്റെ ചുറ്റുപാടിൽ നിന്ന് വേറിട്ടുപോകുക തന്നെ ചെയ്യുമായിരുന്നു. ആകയാൽ, നീ അവർക്ക് മാപ്പ് നൽകുകയും, അവർക്കുവേണ്ടി പാപമോചനം തേടുകയും ചെയ്തുകൊള്ളുക. കാര്യത്തിൽ, അവരോട് നീ കൂടിയാലോചന നടത്തുകയും ചെയ്യുക.

فَإِذَا عَزَمۡتَ فَتَوَكَّلۡ عَلَى ٱللَّهِۚ إِنَّ ٱللَّهَ يُحِبُّ ٱلۡمُتَوَكِّلِينَ ﴿١٥٩﴾

എന്നിട്ട്, നീ (വല്ലതും) തീർച്ചപ്പെടുത്തിയാൽ, നീ അല്ലാഹുവിന്റെ മേൽ ഭരമേൽപിച്ച് കൊള്ളുക. നിശ്ചയമായും അല്ലാഹു, ഭരമേൽപിക്കുന്നവരെ സ്നേഹിക്കുന്നു.

إِن يَنصُرۡكُمُ ٱللَّهُ فَلَا غَالِبَ لَكُمۡۖ وَإِن يَخۡذُلۡكُمۡ فَمَن ذَا ٱلَّذِي يَنصُرُكُم مِّنۢ بَعۡدِهِۦۗ

《160》 നിങ്ങളെ, അല്ലാഹു സഹായിക്കുന്ന പക്ഷം, നിങ്ങളെ ജയിക്കുന്ന ഒരാളുമില്ല. അവൻ നിങ്ങളെ (സഹായിക്കാതെ) കൈവെടിയുന്നുവെങ്കിലോ, എന്നാൽ (പിന്നെ) അവന് പുറമെ നിങ്ങളെ സഹായിക്കുന്നതായ ഒരാൾ ആരാണുള്ളത്!

وَعَلَى ٱللَّهِ فَلۡيَتَوَكَّلِ ٱلۡمُؤۡمِنُونَ ﴿١٦٠﴾

അല്ലാഹുവിന്റെ മേൽ ഭരമേൽപിച്ചുകൊള്ളട്ടെ, സത്യവിശ്വാസികൾ!

---

《159》 فَبِمَا رَحۡمَةٍ എന്തോ ഒരു (വലിയ) കാരുണ്യംകൊണ്ട് مِّنَ ٱللَّهِ അല്ലാഹുവിങ്കൽ നിന്ന് لِنتَ നീ മാർദ്ദവമായിരിക്കുന്നു, സൗമ്യമായിരിക്കുന്നു لَهُمۡ അവരോട് وَلَوۡ كُنتَ നീ ആയിരുന്നുവെങ്കിൽ فَظًّا പരുഷ സ്വഭാവി, ദുഷ്ടസ്വഭാവി غَلِيظَ ٱلۡقَلۡبِ കഠിനഹൃദയൻ لَٱنفَضُّواْ അവർ വേറിട്ട് പോകതന്നെ ചെയ്യുമായിരുന്നു مِنۡ حَوۡلِكَ നിന്റെ ചുറ്റുപാടിൽ നിന്ന് فَٱعۡفُ عَنۡهُمۡ ആകയാൽ അവർക്ക് മാപ്പ് കൊടുക്കുക وَٱسۡتَغۡفِرۡ പാപമോചനം തേടുകയും ചെയ്യുക لَهُمۡ അവർക്കുവേണ്ടി وَشَاوِرۡهُمۡ അവ

രോട് കൂടിയാലോചന നടത്തുകയും ചെയ്യുക فِي الأَمْرِ കാര്യത്തിൽ فَإِذَا عَزَمْتَ അങ്ങനെ (എന്നിട്ട്) നീ തീർച്ചപ്പെടുത്തിയാൽ فَتَوَكَّلْ അപ്പോൾ ഭരമേൽപിക്കുക عَلَى اللَّهِ അല്ലാഹുവിന്റെ മേൽ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يُحِبُّ സ്നേഹിക്കുന്നു الْمُتَوَكِّلِينَ ഭരമേൽപിക്കുന്നവരെ. ﴾160﴿ إِنْ يَنْصُرْكُمُ നിങ്ങളെ സഹായിക്കുന്ന പക്ഷം اللَّهُ അല്ലാഹു فَلَا غَالِبَ എന്നാൽ ജയിക്കുന്നവനില്ല, മികച്ചുനിൽക്കുന്നവനേയില്ല لَكُمْ നിങ്ങളെ, നിങ്ങളോട് وَإِنْ يَخْذُلْكُمْ അവൻ നിങ്ങളെ കൈവെടിഞ്ഞാലോ فَمَنْ ذَا എന്നാൽ ആരാണിത് (ആരുണ്ട്) الَّذِي يَنْصُرُكُمْ നിങ്ങളെ സഹായിക്കുന്നവൻ مِنْ بَعْدِهِ അവനുശേഷം (അവന് പുറമെ) وَعَلَى اللَّهِ അല്ലാഹുവിന്റെ മേൽ (തന്നെ) فَلْيَتَوَكَّلِ ഭരമേൽപിച്ചുകൊള്ളട്ടെ الْمُؤْمِنُونَ സത്യവിശ്വാസികൾ

---

ഉഹ്ദിൽവെച്ച് സ്വഹാബികളിൽ പല പാകപ്പിഴവുകളും അനുസരണക്കേടും വന്നുപോയി. അതുനിമിത്തം പല അത്യാഹിതങ്ങളും അനുഭവപ്പെടുകയും ചെയ്തു. എന്നിട്ടുപോലും നബിﷺ അവരോട് പരുഷമായോ, കഠിനമായോ പെരുമാറുകയുണ്ടായില്ല. വളരെ മയത്തിലും സൗമ്യത്തിലുമാണ് പെരുമാറിയത്. അവരുടെ നേതാവും മേലധികാരിയുമെന്ന നിലക്ക് അധികാര സ്വരത്തിലും ആക്ഷേപസ്വരത്തിലും അവിടുന്ന് പെരുമാറിയിരുന്നില്ല. അങ്ങനെ ചെയ്തിരുന്നുവെങ്കിൽ, സ്വഹാബികളിൽ അത് മടുപ്പും വെറുപ്പും ഉളവാക്കുകയും അവർ നബിﷺയിൽ നിന്നും അകന്നുനിൽക്കുവാൻ കാരണമാകുകയും ചെയ്യുമായിരുന്നു. നബിﷺയുടെ ഈ ഉൽകൃഷ്ട സ്വഭാവത്തെപ്പറ്റി അല്ലാഹു പ്രശംസിക്കുകയാണ്. ഇതര നേതാക്കൾക്ക് പ്രാപിക്കുവാൻ കഴിയാത്ത ഒരു പദവിയാണല്ലോ ഇത്. ഇത്രയും മഹത്തായ ഒരു സ്വഭാവഗുണം നബിﷺയിൽ ഉണ്ടായിത്തീർന്നത് അല്ലാഹു അവന്റെ മഹത്തായ കാരുണ്യം നിമിത്തം നബിﷺക്കും , സത്യവിശ്വാസികൾക്കും നൽകിയ ഒരു വലിയ അനുഗ്രഹമാണെന്ന് ഉണർത്തുകയും ചെയ്യുന്നു. നബി തിരുമേനി ﷺയുടെ ചര്യാചരിത്രങ്ങളെപ്പറ്റി അൽപമെങ്കിലും പരിചയപ്പെടുവാൻ ഭാഗ്യമുണ്ടായവർക്ക് തിരുമേനിയുടെ അനിതരസാധാരണമായ സ്വഭാവ വൈശിഷ്ട്യങ്ങളെപ്പറ്റി ഏറെക്കുറെ മനസ്സിലാക്കുവാൻ സാധിക്കാതിരിക്കയില്ല. ഒന്നിലധികം സ്ഥലങ്ങളിൽ തിരുമേനിയുടെ ഉൽകൃഷ്ട സ്വഭാവങ്ങളെക്കുറിച്ച് അല്ലാഹു ക്വുർആനിൽ പ്രശംസിച്ചത് കാണാവുന്നതാണ്. 'ഉൽകൃഷ്ട സ്വഭാവങ്ങളെ പൂർത്തിയാക്കുവാൻ വേണ്ടി മാത്രമാണ് ഞാൻ നിയോഗിക്കപ്പെട്ടിരിക്കുന്നത്.' എന്ന് തിരുമേനി അരുളിച്ചെയ്തിട്ടുള്ളതും പ്രസ്താവ്യമാകുന്നു.

നബിﷺ അങ്ങേയറ്റം സൗമ്യശീലനും, നയത്തോടും മയത്തോടും കൂടി പെരുമാറുന്നവനുമായിരുന്നുവെന്നത് കൊണ്ട് അവിടുന്ന് ഒരിക്കലും ധീരമായി പെരുമാറുകയില്ലെന്നോ, എന്ത് കണ്ടാലും കണ്ണടക്കുകതന്നെ ചെയ്യുമെന്നോ അർത്ഥമില്ല. സൗമ്യം വേണ്ടിടത്ത് സൗമ്യത്തിലും, ധീരത വേണ്ടിടത്ത് ധീരതയിലും തിരുമേനി നിസ്തുലനായിരുന്നു. തിരുമേനിയുടെ ചരിത്രത്തിൽ ഓരോന്നിനും ധാരാളം ഉദാഹരണങ്ങൾ കാണാവുന്നതാണ്. ഉഹ്ദ് സംഭവത്തിൽ തന്നെ ഇതിന് പല ഉദാഹരണങ്ങളുണ്ട്. ഇവിടെ അത് വിവരിക്കുന്ന സന്ദർഭമല്ലല്ലോ. തിരുമേനിയുടെ സൗമ്യമായ ശീല സ്വഭാവത്തിന്റെ അനുഗുണമെന്നോണം രണ്ടുമൂന്ന് കാര്യങ്ങൾ അല്ലാഹു അവിടത്തോട് ഉപദേശിക്കുന്നു:

(1) അവർക്ക് മാപ്പ് നൽകണമെന്ന്. അല്ലാഹുവിനോടുള്ള കടപ്പാടുകളിൽ അവരുടെ പക്കൽ വന്നുപോയ തെറ്റ് അല്ലാഹു മാപ്പ് ചെയ്ത് കൊടുത്തിട്ടുണ്ടെന്ന് മുമ്പ് (155ൽ) പറഞ്ഞുവല്ലോ. നബിﷺയോടുള്ള കടപ്പാടുകളിൽ അവരുടെ പക്കൽ വന്നുപോയ വീഴ്ച നബിﷺയും മാപ്പാക്കണമെന്നാണ് ഇതിന്റെ സാരം. ഈ കൽപന ഒരു പൊതു കൽപ നയാണെങ്കിലും ഉഹ്ദുമായി ബന്ധപ്പെട്ട വിഷയങ്ങളെ വിശേഷിച്ചും ഉദ്ദേശിച്ചുകൊണ്ടു ള്ളതാണെന്ന് പറയേണ്ടതില്ല.

(2) അവർക്കുവേണ്ടി പാപമോചനം തേടണമെന്ന്. നബിമാർ അവരുടെ അനുയാ യികൾക്ക് വേണ്ടി ചെയ്യുന്ന പ്രാർത്ഥന അല്ലാഹുവിങ്കൽ കൂടുതൽ സ്വീകാര്യമായിരി ക്കുന്നതാണ്. കപട വിശ്വാസികളുടെ ചില ദുഷിച്ച സ്വഭാവങ്ങളെപ്പറ്റി പ്രസ്താവിക്കുന്ന മദ്ധ്യെ ഒരിടത്ത് അല്ലാഹു പറയുന്നു: 'അവർ അവരോടുതന്നെ അക്രമം പ്രവർത്തിച്ച പ്പോൾ, അവർ നിന്റെ അടുക്കൽ വരുകയും, എന്നിട്ട് അവർ അല്ലാഹുവിനോട് പാപമോ ചനം തേടുകയും അവർക്കുവേണ്ടി റസൂലും പാപമോചനം തേടുകയും ചെയ്തിരുന്നു വെങ്കിൽ, വളരെ പശ്ചാത്താപം സ്വീകരിക്കുന്നവനായും കരുണാനിധിയായും അല്ലാ ഹുവിനെ അവർക്ക് കണ്ടെത്താമായിരുന്നു.' (4: 64.)

(3) കാര്യങ്ങളിൽ അവരുമായി കൂടിയാലോചന നടത്തണമെന്ന്, ഒരു വിഷയത്തിൽ ഒരാൾ മറ്റൊരാളുമായി കൂടിയാലോചന നടത്തുമ്പോൾ, അക്കാര്യത്തിൽ അയാളുടെ അഭിപ്രായം കൂടി അറിയുവാൻ സാധിക്കുന്നതിന് പുറമെ, അയാൾക്കൊരു മാന്യസ്ഥാനം കൽപിക്കൽ കൂടി അതുമുഖേന ഉണ്ടായിത്തീരുന്നു. ആ സ്ഥിതിക്ക് റസൂൽﷺഅവ രോട് കൂടിയാലോചിക്കുന്നത് അവരുടെ മനസ്സിന് കൂടുതൽ അടുപ്പവും, ഇണക്കവും, അനുസരണ സന്നദ്ധതയും ഉളവാക്കുമല്ലോ. യുദ്ധം പോലെയുള്ള പൊതുകാര്യങ്ങൾ, നയതന്ത്രപരമായ കാര്യങ്ങൾ, ഭരണകാര്യങ്ങൾ, ലൗകിക വിഷയങ്ങൾ മുതലായ കാര്യ ങ്ങളാണ് ഇവിടെ ഉദ്ദേശ്യം. അഥവാ, മതകാര്യങ്ങളിൽ– അവ എങ്ങനെ വേണമെന്ന തിൽ – ആരുടെയും അഭിപ്രായം ആരായേണ്ടതില്ല. അതിൽ അല്ലാഹുവും, അവന്റെ റസൂലും എടുക്കുന്ന തീരുമാനത്തിന് മാത്രമേ സ്ഥാനമുള്ളൂ. അതുപോലെത്തന്നെ, മേൽ സൂചിപ്പിച്ച ഏതെങ്കിലും ഒരു വിഷയത്തിൽ അത് ഇന്നപോലെ ആയിരിക്കണമെന്ന് നബി ﷺക്ക് വഹ്‌യ് ലഭിച്ചുകഴിഞ്ഞാൽ, ആ കാര്യത്തിലും പിന്നെ അന്യരുടെ അഭിപ്രായം ആരായുവാനില്ല.

അല്ലാഹുവിങ്കൽ നിന്ന് വഹ്‌യ് ലഭിച്ചുകൊണ്ടിരിക്കുന്ന നബി തിരുമേനിﷺയോടു പോലും കാര്യങ്ങളിൽ മറ്റുള്ളവരുമായി കൂടിയാലോചന നടത്തുവാൻ കൽപിക്കപ്പെടു മ്പോൾ, കേവലം പ്രവാചകൻമാരല്ലാത്ത നേതാക്കളും, ഭരണകർത്താക്കളുമൊക്കെ അവ രുടെ കീഴിലുള്ളവരുമായി കൂടിയാലോചന നടത്തുന്നതിന്റെ ആവശ്യകത എത്രത്തോ ളമാണെന്ന് ഊഹിക്കാവുന്നതാണ്. അല്ലാഹുവിന്റെ അനുഗ്രഹങ്ങൾക്ക് പാത്രങ്ങളായി ത്തീരുന്ന സത്യവിശ്വാസികളുടെ ചില ഗുണങ്ങൾ വിവരിക്കുന്നതിനിടയിൽ സൂ: ശൂറാ യിൽ അല്ലാഹു പറയുന്നു: وَأَمْرُهُمْ شُورَىٰ بَيْنَهُمْ (അവരുടെ കാര്യം അവർക്കിടയിൽ കൂടി ആലോചിക്കപ്പെടുന്നതുമായിരിക്കും (ശൂറാ: 38) തിർമദീ (റ) ഉദ്ധരിച്ച ഒരു ഹദീ ഥിൽ ഇപ്രകാരം വന്നിരിക്കുന്നു: നിങ്ങളുടെ അധികാരസ്ഥൻമാർ നിങ്ങളിലുള്ള ഉത്ത മൻമാരും, നിങ്ങളുടെ ധനികൻമാർ നിങ്ങളിൽ കയ്യയവുള്ളവരും, നിങ്ങളുടെ കാര്യങ്ങൾ നിങ്ങൾക്കിടയിൽ കൂടി ആലോചന നടത്തപ്പെടുന്നവരും ആയിരുന്നാൽ, നിങ്ങൾക്ക് ഭൂമിയുടെ ഉൾഭാഗത്തെക്കാൾ (മരണപ്പെടുന്നതിനെക്കാൾ) അതിന്റെ ഉപരിഭാഗം (ജീ

വിതം) ഉത്തമമായിരിക്കുന്നതാണ്.... കൂടുതൽ വിശദീകരണം സൂ: ശുറായിൽ കാണാം.

മറ്റുള്ളവരോട് കൂടിയാലോചന നടത്തണമെന്ന് പറഞ്ഞതുകൊണ്ട് ആലോചിക്കപ്പെടുന്നവരുടെ അഭിപ്രായങ്ങളെ നിരുപാധികം സ്വീകരിക്കേണ്ടതുണ്ടെന്നു ഉദ്ദേശ്യമില്ല. മറ്റുള്ളവരുടെ അഭിപ്രായങ്ങൾ അറിഞ്ഞശേഷം അവയിൽ കൂടുതൽ യുക്തവും ന്യായവുമായതും, കൂടുതൽ പ്രായോഗികമായതും തിരഞ്ഞെടുക്കുവാനും തീരുമാനത്തിൽ അവർക്ക് യോജിപ്പും തൃപ്തിയും ഉണ്ടാക്കിത്തീർക്കുവാനും വേണ്ടിയാണത്. ഈ വചനം അവതരിക്കുന്നതിന് മുമ്പ് നബി ﷺ ജനങ്ങളുമായി കാര്യങ്ങളിൽ കൂടിയാലോചന നടത്തുക പതിവുണ്ടായിരുന്നില്ലെന്ന് ഈ വചനത്തിൽ നിന്ന് ധരിച്ചുകൂടാത്തതാണ്. മുമ്പും പിമ്പും തിരുമേനിയുടെ ഒരു ഗുണമായിരുന്നു അതെന്ന വസ്തുത ചരിത്ര പ്രസിദ്ധമാണ്. ബദ്ർ യുദ്ധത്തിലും, ഖൻദക് യുദ്ധത്തിലും, ഹുദൈബിയ്യാ സംഭവത്തിലുമൊക്കെ പല വിഷയകമായും തിരുമേനി സ്വഹാബികളുമായി കൂടിയാലോചന നടത്തിയത് പ്രസിദ്ധമത്രെ. വേണ്ടാ, ഉഹ്ദു സംഭവത്തിൽ തന്നെയും അതിന്റെ ഉദാഹരണം നാം കണ്ടുവല്ലോ. ഒരു പുതിയ കൽപനയെന്ന നിലക്കല്ല– നബി ﷺ യുടെ ആ ഉൽകൃഷ്ട സ്വഭാവത്തെ പ്രശംസിക്കുകയും, മേലിലും തിരുമേനി അതിൽ ജനങ്ങൾക്ക് മാതൃക കാണിച്ചുകൊണ്ടിരിക്കണമെന്ന് ഉപദേശിക്കുകയും ചെയ്യുക എന്നുള്ള നിലക്കാണ്– ഈ കൽപനയുള്ളത്.

കൂടിയാലോചന നടത്തിയശേഷം, കാര്യം എങ്ങനെ വേണമെന്ന് തീരുമാനമെടുത്തു കഴിഞ്ഞാൽ അതങ്ങ് നടത്തിക്കൊള്ളണം എന്ന് പറയാതെ, അല്ലാഹുവിന്റെ മേൽ ഭരമേൽപിച്ചുകൊള്ളുക ( فَإِذَا عَزَمْتَ فَتَوَكَّلْ عَلَى اللَّهِ ) എന്നത്രെ അല്ലാഹു പറഞ്ഞത്. തീരുമാനമെടുത്തത് ഏതടിസ്ഥാനത്തിലായിരുന്നാലും ശരി, അത് നടപ്പിലാക്കുവാനും, അതിന്റെ പര്യവസാനം നന്നായിരിക്കുവാനും അല്ലാഹുവിന്റെ സഹായം അനിവാര്യമാണല്ലോ. അതുകൊണ്ട് അവന്റെ സഹായത്തിൽ വിശ്വസിച്ചും, അത് പ്രതീക്ഷിച്ചും അപേക്ഷിച്ചും കൊണ്ടായിരിക്കണം മുന്നോട്ട് നീങ്ങുന്നത് എന്നാണത് കാണിക്കുന്നത്. അതോടുകൂടി, 'തവക്കുൽ ചെയ്യാത്തവർക്ക് അവന്റെ സഹായം പ്രതീക്ഷിച്ചുകൂടാ എന്നും സൂചിപ്പിക്കുകയും ചെയ്യുന്നു. ഇതിനെല്ലാം പുറമെ, 'സത്യവിശ്വാസികൾ അല്ലാഹുവിന്റെ മേൽ തവക്കുൽ ചെയ്തുകൊള്ളട്ടെ' എന്ന് പിന്നെയും ആവർത്തിച്ചുണർത്തുന്നു. അല്ലാഹുവിന് അവന്റെ അടിയാൻമാരുടെ നന്മയിലുള്ള താൽപര്യം എത്ര മഹത്തരം!

وَمَا كَانَ لِنَبِيٍّ أَن يَغُلَّ ۚ وَمَن يَغْلُلْ يَأْتِ بِمَا غَلَّ يَوْمَ ٱلْقِيَـٰمَةِ ۚ

**﴾161﴿ ഒരു പ്രവാചകനും (തന്നെ) വഞ്ചിച്ചെടുക്കൽ പാടില്ലാത്തതാണ്. ആർ വഞ്ചിച്ചെടുക്കുന്നുവോ അവൻ, താൻ വഞ്ചിച്ചെടുത്തതുമായി ക്വിയാമത്തുനാളിൽ വരുന്നതാണ്.**

ثُمَّ تُوَفَّىٰ كُلُّ نَفْسٍ مَّا كَسَبَتْ وَهُمْ لَا يُظْلَمُونَ ﴿١٦١﴾

**പിന്നീട് എല്ലാ (ഓരോ) വ്യക്തിയും സമ്പാദിച്ചുവെച്ചത് അതിന് നിറവേറ്റിക്കൊടുക്കപ്പെടും; അവരാകട്ടെ, അക്രമിക്കപ്പെടുകയില്ലതാനും.**

أَفَمَنِ ٱتَّبَعَ رِضْوَٰنَ ٱللَّهِ كَمَنۢ بَآءَ بِسَخَطٍ مِّنَ ٱللَّهِ وَمَأْوَىٰهُ جَهَنَّمُ ۚ وَبِئْسَ ٱلْمَصِيرُ ﴿١٦٢﴾

﴿162﴾ അപ്പോൾ, അല്ലാഹുവിന്റെ പ്രീതിയെ പിൻപറ്റിയവൻ അല്ലാഹുവിങ്കൽ നിന്നുള്ള കോപവും കൊണ്ട് [കോപം നേടിക്കൊണ്ട്] മടങ്ങുകയും, തന്റെ സങ്കേത സ്ഥാനം 'ജഹന്നം' [നരകം] ആകുകയും ചെയ്ത ഒരുവനെപ്പോലെയാണോ! (ആ) പര്യവസാന സ്ഥലം എത്രയോ ചീത്ത!

هُمْ دَرَجَٰتٌ عِندَ ٱللَّهِ ۗ وَٱللَّهُ بَصِيرٌۢ بِمَا يَعْمَلُونَ ﴿١٦٣﴾

﴿163﴾ അവർ, അല്ലാഹുവിന്റെ അടുക്കൽ പല(തരം) പദവികൾ (ഉള്ളവർ) ആകുന്നു. അല്ലാഹുവാകട്ടെ അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനുമാകുന്നു.

---

﴿161﴾ وَمَا كَانَ ഉണ്ടാകയില്ല, പാടില്ല, ഉണ്ടാകാവതല്ല لِنَبِيٍّ ഒരു നബിക്കും أَنْ يَغُلَّ അദ്ദേഹം വഞ്ചിച്ചെടുക്കൽ وَمَنْ يَغْلُلْ ആർ വഞ്ചിച്ചെടുക്കുന്നുവോ يَأْتِ അവൻ വരും بِمَا غَلَّ അവൻ വഞ്ചിച്ചെടുത്തതുമായി يَوْمَ الْقِيَامَةِ ക്വിയാമത്ത് നാളിൽ ثُمَّ تُوَفَّى പിന്നീട് നിറവേറ്റിക്കൊടുക്കപ്പെടും, പൂർണമായി നൽകപ്പെടും كُلُّ نَفْسٍ എല്ലാ ആത്മാവിനും, ആൾക്കും, വ്യക്തിക്കും مَا كَسَبَتْ അത് സമ്പാദിച്ചത് وَهُمْ അവരാകട്ടെ لَا يُظْلَمُونَ അക്രമി[അനീതി]ക്കപ്പെടുകയില്ല ﴿162﴾ أَفَمَنِ അപ്പോൾ (എന്നാൽ) യാതൊരുവനോ اتَّبَعَ പിൻപറ്റിയ رِضْوَانَ اللَّهِ അല്ലാഹുവിന്റെ പ്രീതിയെ كَمَنْ بَاءَ മടങ്ങിയ(നേടിയ)വനെപ്പോലെ بِسَخَطٍ ക്രോധവുമായി مِنَ اللَّهِ അല്ലാഹുവിൽ നിന്ന് وَمَأْوَاهُ അവന്റെ സങ്കേതസ്ഥാനമാകട്ടെ, പ്രാപ്യസ്ഥാനം جَهَنَّمُ ജഹന്നമാകുന്നു وَبِئْسَ എത്രയോ ചീത്ത الْمَصِيرُ (ആ) പര്യവസാന സ്ഥലം, ചെന്നു ചേരുന്ന സ്ഥാനം ﴿163﴾ هُمْ അവർ دَرَجَاتٌ പല പദവികളാണ്, പടികളാകുന്നു عِنْدَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ وَاللَّهُ അല്ലാഹുവാകട്ടെ بَصِيرٌ കണ്ടറിയുന്നവനാണ് بِمَا يَعْمَلُونَ അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി

---

**غلول** (ഗുലൂൽ) എന്ന ധാതുവിൽ നിന്നുള്ളതാണ് غَلَّ،يغل (ഗല്ല, യഗുല്ലു) എന്നീ ക്രിയാരൂപങ്ങൾ വഞ്ചിച്ചെടുക്കുക, കബളിപ്പിക്കുക, ചതിക്കുക എന്നൊക്കെയാണതിന്റെ അർത്ഥം. യുദ്ധത്തിൽ ശത്രുപക്ഷത്തുനിന്ന് കിട്ടുന്ന 'ഗനീമത്ത്' സ്വത്തുക്കളിൽ നിന്ന് കബളിപ്പിച്ചെടുക്കുന്നതിലാണ് അധികവും ഉപയോഗമെങ്കിലും പൊതുസ്വത്തിൽ നിന്നോ, അന്യന്റെ അവകാശത്തിൽ നിന്നോ കബളിപ്പിച്ചെടുക്കുന്നതിലും അത് ഉപയോഗിക്കപ്പെടുക പതിവാണ്. പൊതുസ്വത്തായാലും ശരി, വ്യക്തികൾക്കവകാശപ്പെട്ട സ്വത്തായാലും ശരി, വഞ്ചിച്ചെടുക്കൽ കടുത്ത അക്രമവും മഹാപാപവുമാകുന്നു. എന്നിരിക്കെ,

ഒരു പ്രവാചകനും അതൊരിക്കലും ചെയ്കയില്ല. ചെയ്യാവതുമല്ല. എനി, ആരെങ്കിലും– അത് ഒരു പ്രവാചകൻ തന്നെ ആയിരുന്നാലും ശരി– വല്ലതും വഞ്ചിച്ചെടുക്കുന്ന പക്ഷം ആ വഞ്ചിച്ചെടുത്ത വസ്തുവും കൊണ്ടായിരിക്കും ക്വിയാമത്തുനാളിൽ അവൻ വരുക. അങ്ങനെ, ആരും അറിയാതെ സ്വകാര്യമായി ചെയ്ത ആ കൃത്യം നിമിത്തം മഹ്ശറയിലെ മഹാ സദസ്സിൽ വെച്ച് അവൻ അങ്ങേ അറ്റം വഷളാക്കപ്പെടുന്നു. മാത്രമല്ല, അതിനുള്ള ശിക്ഷ അവന് കണക്കുതീർത്ത് നൽകപ്പെടുകയും ചെയ്യും. പക്ഷേ, കുറ്റത്തിൽ കവിഞ്ഞ ശിക്ഷ നൽകിയോ മറ്റോ അവനോട് യാതൊരു അനീതിയും കാണിക്കപ്പെടുകയില്ലതാനും. എന്നൊക്കെയാണ് ആദ്യവചനത്തിന്റെ താൽപര്യം.

ഈ വചനത്തിന്റെ അവതരണ സന്ദർഭമെന്ന നിലക്ക് രണ്ടുതരം രിവായത്തുകൾ കാണാം:

(1) ഉഹ്ദിൽ ശത്രുക്കൾ ആദ്യം പരാജയപ്പെട്ട് ഓടിയ അവസരത്തിൽ യുദ്ധക്കളത്തിലുണ്ടായിരുന്ന മുസ്‌ലിംകൾ അവർ വിട്ടേച്ചുപോയ സാധനങ്ങൾ ശേഖരിക്കുന്നത് കണ്ടപ്പോഴാണല്ലോ മലമുകളിൽ നിന്നിരുന്ന വില്ലാളികൾ അതുകണ്ട് സ്ഥലം വിട്ടിറങ്ങിപ്പോന്നതും, ശേഖരണത്തിൽ പങ്കെടുത്തതും. അവരവർ ശേഖരിക്കുന്ന വസ്തുക്കൾ അവരവർക്ക് തന്നെ നബി ﷺ വിട്ടുകൊടുത്തേക്കുകയോ, ഗനീമത്ത് സ്വത്തുക്കൾ എല്ലാവർക്കും ഒരുപോലെ വീതിച്ച് കൊടുക്കാതിരിക്കുകയോ ചെയ്തേക്കാം: അതുകൊണ്ട് നാമും പോയി നമുക്ക് കിട്ടിയത് ശേഖരിക്കുക എന്ന് തമ്മതമ്മിൽ പറഞ്ഞുകൊണ്ടായിരുന്നു അവർ മല വിട്ടിറങ്ങിപ്പോന്നത്. പിന്നീട് നബിﷺ അവരോട് സ്ഥലം വിടുവാനുള്ള കാരണം ചോദിച്ചപ്പോൾ അത് തുറന്ന് പറയുവാൻ അവർ മടിക്കുകയും ചെയ്തു. അപ്പോൾ തിരുമേനി അവരോടു ഇങ്ങിനെ പറയുകയുണ്ടായി: 'അതല്ല, നാം വഞ്ചിക്കുമെന്നും, നാം ശരിക്ക് വീതിച്ച് കൊടുക്കുകയില്ലെന്നുമാണ് നിങ്ങൾ ധരിച്ചത്. ഈയവസരത്തിലാണ് ഈ വചനം അവതരിച്ചത് എന്നത്രെ ചില രിവായത്തുകളിൽ കാണുന്നത്. ഉഹ്ദ്‌യുദ്ധ സംബന്ധമായ കാര്യങ്ങളാണ് ഈ വചനങ്ങളിലെ പരാമർശ വിഷയമെന്ന നിലക്ക് ഈ രിവായത്തിനാണ് കൂടുതൽ യോജിപ്പ് കാണുന്നത്.

(2) ബദ്ർ യുദ്ധത്തിൽ ശത്രുക്കളിൽ നിന്ന് കിട്ടിയിരുന്ന ഒരു ചുവന്ന പുതപ്പ് കാണാതായി. അത് നബി ﷺ തനിക്കായി എടുത്തുവെച്ചതായിരിക്കുമെന്ന് ചില കപടവിശ്വാസികൾ പറഞ്ഞു. ഇത് സംബന്ധിച്ചാണ് ഈ വചനത്തിന്റെ അവതരണമുണ്ടായത് എന്നാണ് രണ്ടാമത്തെ രിവായത്ത്. നിവേദനമാർഗം നോക്കുമ്പോൾ ഇതിനാണ് കൂടുതൽ ബലം കാണുന്നത്. രണ്ടിൽ ഏതായാലും നബിﷺ 'ഗനീമത്ത്' സ്വത്തുക്കൾ ശരിക്ക് കൈകാര്യം ചെയ്യുകയില്ലെന്നോ, നീതിപൂർവ്വം എല്ലാവർക്കും ഭാഗിച്ചുകൊടുക്കുകയില്ലെന്നോ ആരും സംശയിച്ചുകൂടാ; ഒരു പ്രവാചകനും അങ്ങിനെ ചെയ്കയില്ല എന്നാണ് ആയത്തിന്റെ താൽപര്യം.

يَغُلَّ (യഗുല്ലു) എന്നതിന്റെ സ്ഥാനത്ത് يُغَلَّ (യുഗല്ല) എന്നും വായിക്കപ്പെട്ടിട്ടുണ്ട്. 'ഒരു പ്രവാചകനും വഞ്ചിക്കപ്പെടുവാൻ പാടില്ല' –അഥവാ, പ്രവാചകനെ കബളിപ്പിച്ചുകൊണ്ട് ആർക്കും ഒന്നും ചെയ്യാൻ പാടില്ല എന്നായിരിക്കും അപ്പോൾ അർത്ഥം. ഒരു പ്രവാചകനെയും വഞ്ചിച്ചെടുക്കുന്ന ആളായി ധരിക്കുവാൻ പാടില്ല എന്ന അർത്ഥത്തിലും ഈ വായന വ്യാഖ്യാനിക്കപ്പെടാറുണ്ട്. ഏതായാലും ഉദ്ദേശ്യം എല്ലാറ്റിനും വ്യക്തം തന്നെ. അല്ലാഹുവിന്റെ പ്രീതിയെ ഉന്നംവെച്ചും, പ്രീതി ലഭിക്കുന്ന മാർഗം പിൻപറ്റിയും കൊണ്ട്

അവന്റെ പ്രീതിക്ക് പാത്രമായ ആളുകളും, അവന്റെ കോപത്തിന് കാരണമാകുന്ന വഞ്ചനപോലുള്ള ദുഷിച്ച മാർഗം പിൻപറ്റിക്കൊണ്ട് അവന്റെ കോപം മാത്രം സമ്പാദിച്ച ആളുകളും ഒരു പോലെയല്ല. ഒന്നാമത്തെ വിഭാഗക്കാർ സ്വർഗീയാനുഗ്രഹങ്ങൾക്കും മറ്റേ വിഭാഗക്കാർ നരക ശിക്ഷക്കും അർഹരായിരിക്കും. പക്ഷേ, ഓരോ വിഭാഗക്കാരിലും തന്നെ, അവരവർ സ്വീകരിച്ചുപോന്ന നിലപാടനുസരിച്ച് ഓരോരുത്തരും തമ്മിൽ സ്ഥാനത്തിലും പദവികളിലും വ്യത്യാസമുണ്ടായിരിക്കും. എന്നൊക്കെയാണ് തുടർന്നുള്ള വചനങ്ങളുടെ സാരം.

വഞ്ചനയെക്കുറിച്ച് വന്നിട്ടുള്ള ക്വുർആൻ വചനങ്ങളും നബി വചനങ്ങളും ധാരാളമാണ്. ഉദാഹരണാർത്ഥം ചില നബി വചനങ്ങൾ നമുക്കിവിടെ സ്മരിക്കാം:

(1) അബൂഹുമൈദിസ്സാഇദീ (റ) പറയുകയാണ്: 'അസ്ദു ( أَزْد ) ഗോത്രക്കാരനായ ഒരാളെ നബിﷺ സദക്വഃ (സകാത്ത്) പിരിച്ചെടുക്കുന്ന ജോലിക്ക് നിശ്ചയിച്ചയച്ചു. അയാൾ വന്നപ്പോൾ 'ഇത് നിങ്ങൾക്കുള്ളതാണ്, ഇത് എനിക്ക് 'ഹദ്‌യ' (സമ്മാനം) ലഭിച്ചതാണ്' എന്ന് പറയുകയുണ്ടായി. അപ്പോൾ റസൂൽﷺ മിമ്പറിൽ (പ്രസംഗ പീഠത്തിൽ) കയറി ഇങ്ങനെ പറഞ്ഞു: 'ചില ജോലിക്കാരുടെ സ്ഥിതിയെന്താണ്?! അയാളെ നാം ഒരു ജോലിക്ക് നിയമിക്കുന്നു. എന്നിട്ട് അയാൾ പറയുന്നു: ഇത് നിങ്ങൾക്കുള്ളതാണ്, ഇത് എനിക്ക് ഹദ്‌യ കിട്ടിയതാണ് എന്ന്. അയാൾ അയാളുടെ പിതാവിന്റെയും മാതാവിന്റെയും വീട്ടിൽ ഇരിക്കവെ അയാൾക്ക് ഹദ്‌യ കിട്ടുന്നുണ്ടോ, ഇല്ലേ എന്ന് നോക്കരുതോ?: മുഹമ്മദിന്റെ ആത്മാവ് യാതൊരുവന്റെ കയ്യിലാണോ അവൻ തന്നെയാണ് (സത്യം)! നിങ്ങളിൽ ആരും തന്നെ അങ്ങനെ വല്ലതും കൊണ്ടുവരുന്നതായാൽ, അതവന്റെ പിരടിയിൽ വഹിച്ചുകൊണ്ട് ക്വിയാമത്ത് നാളിൽ അവൻ വരാതിരിക്കയില്ല. ഒട്ടകമാണെങ്കിൽ അതിന് അലർച്ചയും, പശുവാണെങ്കിൽ അതിന് അകറിച്ചയും, ആടാണെങ്കിൽ അതിന് കരച്ചിലും (*) ഉണ്ടായിരിക്കും.' പിന്നീട് തിരുമേനി, കൈരണ്ടും കക്ഷത്തിന്റെ നിറം കാണുമാറ് ഉയർത്തിപ്പിടിച്ചുകൊണ്ട് മൂന്ന് പ്രാവശ്യം ഇങ്ങനെ പറഞ്ഞു: 'അല്ലാഹുവേ! ഞാൻ (ജനങ്ങൾക്ക്) എത്തിച്ചുകൊടുത്തുവോ?!' (അ; ബു; മു.) തിരുമേനി തന്റെ ചുമതല നിർവ്വഹിച്ചുവെന്ന് അല്ലാഹുവിനെ സാക്ഷ്യപ്പെടുത്തി എന്ന് സാരം. وَمَن يَغْلُلْ يَأْتِ بِمَا غَلَّ يَوْمَ الْقِيَامَةِ (ആർ വഞ്ചിച്ചെടുക്കുന്നുവോ അവൻ, താൻ വഞ്ചിച്ചെടുത്തതും കൊണ്ട് ക്വിയാമത്തുനാളിൽ വരുന്നതാണ്.) എന്ന വാക്യത്തിന് ഒരു വിശദീകരണം കൂടിയാണ് ഈ ഹദീഥ്. വഞ്ചിച്ചെടുത്ത അതേ വസ്തുക്കളും പേറിക്കൊണ്ടായിരിക്കും വഞ്ചകൻമാർ ക്വിയാമത്തുനാളിൽ മഹ്ശറിൽ വരുക എന്നാണതിന്റെ അർത്ഥമെന്ന് ഈ ഹദീഥിൽ നിന്ന് സ്പഷ്ടമാണ്.

(2) അബൂഹുറയ്റഃ (റ)യിൽ നിന്ന് ഉദ്ധരിക്കപ്പെട്ട ഒരു ഹദീഥിന്റെ സാരമിതാണ്: ഒരു ദിവസം പ്രസംഗത്തിൽ റസൂൽ ﷺ വഞ്ചിച്ചെടുക്കുന്നവരെപ്പറ്റി വളരെ കഠിനമായി സംസാരിക്കുകയുണ്ടായി. പിന്നീട് പറഞ്ഞു: 'നിങ്ങളിലൊരാൾ അവന്റെ പിരടിയിൽ അലറി ശബ്ദിച്ചുകൊണ്ടിരിക്കുന്ന ഒട്ടകത്തെയോ, മറ്റേതെങ്കിലും മൃഗത്തെയോ വഹിച്ചുകൊണ്ട് ക്വിയാമത്തുനാളിൽ വരുന്നത് ഞാൻ കാണാതിരിക്കട്ടെ! എന്നിട്ട് അവൻ പറഞ്ഞേക്കും: അല്ലാഹുവിന്റെ റസൂലേ, എന്നെ സഹായിക്കണേ എന്ന്! ഞാൻ പറയും: 'നിനക്ക് അല്ലാഹുവിങ്കൽ നിന്നുണ്ടാകുന്ന യാതൊന്നും തടയുവാൻ എനിക്ക് കഴിവില്ല. ഞാൻ (വിവരം മുമ്പേ) എത്തിച്ച് കഴിഞ്ഞിട്ടുണ്ട്.' (അ; ബു; മു.)

---

***(*) ഓരോന്നും അതതിന്റെ നിലവിളി ശബ്ദം പുറപ്പെടുവിക്കുമെന്നുദ്ദേശ്യം.***

(3) അദിയ്യുബ്നുഉമൈറഃ (عدى بن عميرة الكندى - رضـ) പറയുന്നു: റസൂൽ ﷺ പറഞ്ഞു: 'ഹേ, മനുഷ്യരേ, നിങ്ങളിൽ ആരെങ്കിലും നമുക്കുവേണ്ടി ഒരു ജോലി ചെയ്തിട്ട് അതിൽ നിന്ന് ഒരു സൂചിയോ, അതിന് മീതെയുള്ള (അതിനെക്കാൾ വലിയ) വല്ല തുമോ ഒളിച്ചുവെക്കുന്നപക്ഷം, അത് വഞ്ചനയാകുന്നു. അവൻ അതും കൊണ്ട് ക്വിയാമത്തുനാളിൽ വരും.' അപ്പോൾ, അൻസ്വാരികളിൽ പെട്ട കറുത്ത ഒരു പുരുഷൻ– അത് സഅ്ദുബ്നുഉബാദഃ (റ) ആയിരുന്നു– എഴുന്നേറ്റ് നിന്ന് പറഞ്ഞു: 'അല്ലാഹുവിന്റെ റസൂലേ, അവിടുത്തെ ഉദ്യോഗം എന്നിൽ നിന്ന് അവിടുന്ന് (തിരിച്ച്) ഏറ്റുവാങ്ങിയാലും!' തിരുമേനി ചോദിച്ചു: 'അതെന്താ?' അദ്ദേഹം പറഞ്ഞു: 'അവിടുന്ന് ഇന്നിന്ന് പ്രകാരം പറയുന്നത് ഞാൻ കേട്ടു. (അതുതന്നെ)' അപ്പോൾ തിരുമേനി പറഞ്ഞു: 'ഞാനത് ഇപ്പോഴും പറയുന്നു. നാം ഒരാളെ ഒരു ജോലിയിൽ ഏൽപിച്ചാൽ, അയാൾ അതിൽ (അതുവഴി ലഭിക്കുന്നതിൽ) ചെറുതും വലുതുമെല്ലാം (രംഗത്ത്) കൊണ്ടുവരണം. അതിൽ നിന്ന് അവന് കൊടുക്കപ്പെടുന്നത് അവന് സ്വീകരിക്കാം. അവനോട് വിരോധിക്കപ്പെട്ട തിൽ നിന്ന് അവൻ ഒഴിഞ്ഞ് നിൽക്കുകയും വേണം.' (അ; മു; ദാ.) ഈ ക്വുർആൻ വചനവും അതിന്റെ അടിസ്ഥാനത്തിലുള്ള നബി ﷺ യുടെ ഉപദേശങ്ങളും അനുസരിച്ചുകൊണ്ട് സ്വഹാബികൾ കാണിച്ചിരുന്ന സത്യസന്ധതക്ക് ഇണ കാണാത്ത എത്രയോ ഉദാഹരണങ്ങൾ സ്വഹാബികളുടെ ചരിത്രങ്ങളിൽ കാണാവുന്നതാണ്.

لَقَدْ مَنَّ ٱللَّهُ عَلَى ٱلْمُؤْمِنِينَ إِذْ بَعَثَ فِيهِمْ رَسُولًا مِّنْ أَنفُسِهِمْ يَتْلُوا۟ عَلَيْهِمْ ءَايَـٰتِهِۦ وَيُزَكِّيهِمْ وَيُعَلِّمُهُمُ ٱلْكِتَـٰبَ وَٱلْحِكْمَةَ وَإِن كَانُوا۟ مِن قَبْلُ لَفِى ضَلَـٰلٍ مُّبِينٍ ﴿١٦٤﴾

**﴾164﴿ തീർച്ചയായും, സത്യവിശ്വാസികളിൽ അവരിൽ നിന്നുതന്നെയുള്ള ഒരു റസൂലിനെ നിയോഗിച്ചിരിക്കയാൽ, അല്ലാഹു അവർക്ക് (വലിയ) ദാക്ഷിണ്യം ചെയ്തിട്ടുണ്ട്; അവന്റെ 'ആയത്ത്' [ലക്ഷ്യം]കൾ അദ്ദേഹം അവർക്ക് ഓതിക്കൊടുക്കുകയും, അവരെ സംസ്കരിക്കുകയും, അവർക്ക് വേദഗ്രന്ഥവും വിജ്ഞാനവും പഠിപ്പിക്കുകയും ചെയ്യുന്ന (ഒരു റസൂലിനെ). നിശ്ചയമായും, മുമ്പ് അവർ വ്യക്തമായ വഴിപിഴവിൽ തന്നെയായിരുന്നു.**

---

﴾164﴿ لَقَدْ തീർച്ചയായും ഉണ്ട് مَنَّ اللَّهُ അല്ലാഹു ദാക്ഷിണ്യം (കനപ്പെട്ട അനുഗ്രഹം) ചെയ്തി(ട്ടുണ്ട്) عَلَى الْمُؤْمِنِينَ സത്യവിശ്വാസികൾക്ക് إِذْ بَعَثَ അവൻ അയച്ചതിനാൽ, നിയോഗിച്ച സ്ഥിതിക്ക് فِيهِمْ അവരിൽ رَسُولًا ഒരു ദൂതനെ مِنْ أَنْفُسِهِمْ അവരിൽനിന്ന് തന്നെ, അവരുടെ സ്വന്തങ്ങളിൽ നിന്നായി يَتْلُو عَلَيْهِمْ അവർക്ക് അദ്ദേഹം ഓതിക്കൊടുക്കും آيَاتِهِ അവന്റെ ആയത്തുകളെ وَيُزَكِّيهِمْ അവരെ സംസ്കരിക്കുകയും ചെയ്യും وَيُعَلِّمُهُمُ അവരെ പഠിപ്പിക്കുകയും الْكِتَابَ (വേദ) ഗ്രന്ഥം وَالْحِكْمَةَ വിജ്ഞാനവും وَإِنْ كَانُوا നിശ്ചയമായും അവരായിരുന്നു مِنْ قَبْلُ മുമ്പ്, മുമ്പ് മുതൽക്കേ لَفِي ضَلَالٍ വഴിപിഴവിൽ തന്നെ مُبِينٍ വ്യക്തമായ, പ്രത്യക്ഷമായ

ചിരകാലമായി ദുർമാർഗത്തിൽ പതിച്ച് നട്ടം തിരിഞ്ഞ ശേഷം, സന്മാർഗ നിരത രായി ജീവിക്കുമാറുള്ള തത്വോപദേശങ്ങളും, മാർഗനിർദ്ദേശങ്ങളും അല്ലാഹുവിങ്കൽ നിന്ന് എത്തിച്ചുകൊടുത്ത് കൊണ്ടിരിക്കുന്ന– ചോദിച്ചറിയുവാനും, മാതൃകയാക്കുവാനും അടുത്ത് പെരുമാറുവാനും വളരെ സൗകര്യപ്രദമായ– തങ്ങളുടെ ഇടയിൽ ജനിച്ച് തങ്ങ ളോടൊപ്പം തന്നെ ജീവിച്ചുവരുന്ന– ഒരു റസൂലിനെ നിയോഗിച്ച് കൊടുക്കുക വഴി സത്യ വിശ്വാസികൾക്ക് അല്ലാഹുവിങ്കൽ നിന്ന് ലഭിച്ച മഹാഭാഗ്യത്തെപ്പറ്റി അവരെ അനുസ്മ രിപ്പിക്കുകയാണ്. ഈ വചനത്തിലടങ്ങിയ ആശയങ്ങളെ സൂ:ബക്വറഃ 129ന്റെ വ്യാഖ്യാ നത്തിൽ മുമ്പ് വിവരിച്ച് കഴിഞ്ഞിട്ടുണ്ട്. സൂ: ജുമുഅഃയിൽ കൂടുതൽ വിശദീകരണം കാണാം.

أَوَلَمَّآ أَصَٰبَتۡكُم مُّصِيبَةٞ قَدۡ أَصَبۡتُم مِّثۡلَيۡهَا قُلۡتُمۡ أَنَّىٰ هَٰذَاۖ قُلۡ هُوَ مِنۡ عِندِ أَنفُسِكُمۡۗ إِنَّ ٱللَّهَ عَلَىٰ كُلِّ شَيۡءٖ قَدِيرٞ ﴿١٦٥﴾

**﴾165﴿ നിങ്ങൾക്ക് ഒരു വിപത്ത് ബാധിച്ചപ്പോഴേക്കും, അതിന്റെ രണ്ടത്ര നിങ്ങൾ (അങ്ങോട്ടും) ബാധിപ്പിച്ചിട്ടുണ്ട് നിങ്ങൾ പറയുകയോ: 'ഇതെങ്ങിനെയാണ് (സംഭവിച്ചത്)?' എന്ന്!**

**(നബിയേ) പറയുക: 'അത് നിങ്ങളുടെ തന്നെ അടുക്കൽ നിന്നാകുന്നു. നിശ്ചയമായും അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.'**

وَمَآ أَصَٰبَكُمۡ يَوۡمَ ٱلۡتَقَى ٱلۡجَمۡعَانِ فَبِإِذۡنِ ٱللَّهِ وَلِيَعۡلَمَ ٱلۡمُؤۡمِنِينَ ﴿١٦٦﴾

**﴾166﴿ രണ്ട് സംഘങ്ങൾ കൂട്ടിമുട്ടിയ (ആ) ദിവസം നിങ്ങൾക്ക് ബാധിച്ചത് (ഒക്കെയും) അല്ലാഹുവിന്റെ അനുമതി പ്രകാരമാകുന്നു. അവൻ സത്യവിശ്വാസികളെ (വേർതിരിച്ച്) അറിയുവാൻ വേണ്ടിയുമാകുന്നു;**

وَلِيَعۡلَمَ ٱلَّذِينَ نَافَقُواْۚ وَقِيلَ لَهُمۡ تَعَالَوۡاْ قَٰتِلُواْ فِي سَبِيلِ ٱللَّهِ أَوِ ٱدۡفَعُواْۖ قَالُواْ لَوۡ نَعۡلَمُ قِتَالٗا لَّٱتَّبَعۡنَٰكُمۡۗ

**﴾167﴿ കാപട്യം കാണിച്ചവരെ (വേർതിരിച്ച്) അറിയുവാൻ വേണ്ടിയും. അവരോട് [ആ കപടൻമാരോട്] പറയപ്പെട്ടു: 'വരുവിൻ, നിങ്ങൾ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യുവിൻ, അല്ലെങ്കിൽ ചെറുത്ത് നിൽക്കുവിൻ' അവർ പറഞ്ഞു: 'ഒരു യുദ്ധം (ഉണ്ടാകുമെന്ന്) ഞങ്ങൾ' അറിഞ്ഞിരുന്നുവെങ്കിൽ ഞങ്ങൾ നിങ്ങളെ പിൻതുടരുകതന്നെ ചെയ്യുമായിരുന്നു.'**

هُمْ لِلْكُفْرِ يَوْمَئِذٍ أَقْرَبُ مِنْهُمْ لِلْإِيمَانِ ۚ يَقُولُونَ بِأَفْوَاهِهِم مَّا لَيْسَ فِي قُلُوبِهِمْ ۗ وَاللَّهُ أَعْلَمُ بِمَا يَكْتُمُونَ ﴿١٦٧﴾

**സത്യവിശ്വാസത്തോടുള്ളതിനെക്കാൾ- അന്നത്തെ ദിവസം- അവർ അവിശ്വാസത്തോട് കൂടുതൽ അടുത്തവരാകുന്നു. തങ്ങളുടെ ഹൃദയങ്ങളിൽ ഇല്ലാത്തത് അവർ തങ്ങളുടെ വായകൊണ്ട് പറയുന്നു. അല്ലാഹുവാകട്ടെ, അവർ മൂടിവെക്കുന്നതിനെപ്പറ്റി കൂടുതൽ അറിയുന്നവനുമാണ്.**

الَّذِينَ قَالُوا لِإِخْوَانِهِمْ وَقَعَدُوا لَوْ أَطَاعُونَا مَا قُتِلُوا ۗ قُلْ فَادْرَءُوا عَنْ أَنفُسِكُمُ الْمَوْتَ إِن كُنتُمْ صَادِقِينَ ﴿١٦٨﴾

**﴾168﴿ (യുദ്ധത്തിൽ സംബന്ധിക്കാതെ) ഇരുന്നുംകൊണ്ട് തങ്ങളുടെ സഹോദരങ്ങളെക്കുറിച്ച് (ഇങ്ങനെ) പറഞ്ഞവരാണ് (അവർ): 'അവർ നമ്മെ അനുസരിച്ചെങ്കിൽ അവർ കൊല്ലപ്പെടുമായിരുന്നില്ല.' (നബിയേ) പറയുക: 'എന്നാൽ നിങ്ങൾ നിങ്ങളുടെ ദേഹങ്ങളെ സംബന്ധിച്ച് മരണത്തെ (ഒന്ന്) തടുക്കുവിൻ, നിങ്ങൾ സത്യവാൻമാരാണെങ്കിൽ! [അതൊന്ന് കാണാമല്ലോ]'**

---

﴾165﴿ أَوَلَمَّا أَصَابَتْكُمْ നിങ്ങൾക്ക് ബാധിച്ചപ്പോഴേക്കോ, ബാധിച്ചപ്പോഴോ مُصِيبَةٌ ഒരു ബാധ (വിപത്ത്) قَدْ أَصَبْتُمْ നിങ്ങൾക്ക് ബാധിപ്പിച്ചിട്ടുണ്ട് مِثْلَيْهَا അതിന്റെ രണ്ടത്ര (ഇരട്ടി) قُلْتُمْ നിങ്ങൾ പറയുകയോ, പറഞ്ഞു(വോ) أَنَّىٰ هَٰذَا ഇതെങ്ങിനെയാണ് قُلْ هُوَ നീ പറയുക അത് مِنْ عِندِ അടുക്കൽ നിന്നാണ് أَنفُسِكُمْ നിങ്ങളുടെ തന്നെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَلَىٰ كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ് ﴾166﴿ وَمَا أَصَابَكُمْ നിങ്ങൾക്ക് ബാധിച്ചത് يَوْمَ الْتَقَى കണ്ടുമുട്ടിയ ദിവസം الْجَمْعَانِ രണ്ട് സംഘങ്ങൾ فَبِإِذْنِ اللَّهِ അല്ലാഹുവിന്റെ സമ്മതം കൊണ്ടാണ് وَلِيَعْلَمَ അവൻ അറിയുവാൻ വേണ്ടിയും الْمُؤْمِنِينَ സത്യവിശ്വാസികളെ ﴾167﴿ وَلِيَعْلَمَ അവൻ അറിയുവാനും الَّذِينَ نَافَقُوا കാപട്യം കാണിച്ചവരെ وَقِيلَ പറയപ്പെട്ടു لَهُمْ അവരോട് تَعَالَوْا നിങ്ങൾ വരുവിൻ قَاتِلُوا യുദ്ധം ചെയ്യുവിൻ فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ أَوِ ادْفَعُوا അല്ലെങ്കിൽ തടുക്കു (ചെറുക്കു)വിൻ قَالُوا അവർ പറഞ്ഞു لَوْ نَعْلَمُ ഞങ്ങൾക്കറിയുന്നപക്ഷം قِتَالًا ഒരു യുദ്ധത്തെ لَاتَّبَعْنَاكُمْ ഞങ്ങൾ നിങ്ങളെ പിൻതുടരുകതന്നെ ചെയ്യുമായിരുന്നു هُمْ അവർ لِلْكُفْرِ അവിശ്വാസത്തോട് يَوْمَئِذٍ അന്നത്തെ ദിവസം أَقْرَبُ ഏറ്റം (അധികം) അടുത്തവരാണ്

مِنْهُمْ അവരെ (അവർ അടുത്തതിനെ)ക്കാൾ لِلْإِيمَانِ സത്യവിശ്വാസത്തോട് يَقُولُونَ അവർ പറയുന്നു بِأَفْوَاهِهِمْ അവരുടെ വായകൾകൊണ്ട് مَالَيْسَ ഇല്ലാത്തത് فِي قُلُوبِهِمْ തങ്ങളുടെ ഹൃദയങ്ങളിൽ وَاللَّهُ അല്ലാഹുവാകട്ടെ أَعْلَمُ ഏറ്റവും അറിയുന്നവനാണ് بِمَا يَكْتُمُونَ അവർ ഒളിച്ചുവെക്കുന്നതിനെപ്പറ്റി ﴾168﴿ الَّذِينَ قَالُوا പറഞ്ഞവരാണ് അവർ لِإِخْوَانِهِمْ തങ്ങളുടെ സഹോദരങ്ങളെക്കുറിച്ച് وَقَعَدُوا അവർ ഇരിക്കുകയും ചെയ്തു لَوْ أَطَاعُونَا അവർ നമ്മെ അനുസരിച്ചെങ്കിൽ مَاقُتِلُوا അവർ കൊല്ലപ്പെടുമായിരുന്നില്ല قُلْ നീ പറയുക فَادْرَءُوا എന്നാൽ നിങ്ങൾ തടുക്കുവിൻ عَنْ أَنْفُسِكُمُ നിങ്ങളുടെ സ്വന്തങ്ങളെ (ദേഹങ്ങളെ) സംബന്ധിച്ച് الْمَوْتَ മരണത്തെ إِنْ كُنْتُمْ നിങ്ങൾ ആണെങ്കിൽ صَادِقِينَ സത്യം പറയുന്നവർ സത്യവാൻമാർ

---

ഉഹ്ദിൽ വെച്ച് മുസ്‌ലിംകൾക്ക് വമ്പിച്ച കഷ്ടനഷ്ടങ്ങൾ അനുഭവപ്പെട്ടതിനെത്തുടർന്ന് ചില സാധാരണക്കാർ പറയുകയുണ്ടായി: നാം അല്ലാഹുവിന് വേണ്ടി യുദ്ധം ചെയ്യുന്നു. അല്ലാഹു നമ്മെ സഹായിക്കുമെന്ന വാഗ്ദാനവും ചെയ്തിരിക്കുന്നു. നമ്മുടെ കൂടെ അവന്റെ റസൂലും ഉണ്ട്. അവിശ്വാസികളാണെങ്കിൽ അല്ലാഹുവിന് എതിരായിട്ടാണ് യുദ്ധം ചെയ്യുന്നത്. എന്നിരിക്കെ, എന്താണിങ്ങനെ സംഭവിച്ചത്?! എന്നൊക്കെ. ഇതിന് അല്ലാഹു മറുപടി നൽകുന്നു. മറുപടിയുടെ സാരം ഇങ്ങനെ വിവരിക്കാം: നിങ്ങൾക്ക് കുറേ ആപത്തുകൾ പിണഞ്ഞത് ശരി തന്നെ. മുമ്പ് ഇത്രയൊന്നും ശക്തിയും ഒരുക്കവും ഇല്ലാതിരുന്ന അവസരത്തിൽ ബദ്റിൽവെച്ച് ഇതിന്റെ ഇരട്ടി ആപത്തുകൾ നിങ്ങൾ അവിശ്വാസികൾക്ക് വരുത്തുകയുണ്ടായല്ലോ. അവരുടെ നെടുംതൂണുകളായ എഴുപതുപേർ കൊല്ലപ്പെടുകയും, അത്രയും പേർ ബന്ധനസ്ഥരാകുകയും ഉണ്ടായി. അവരെ നിങ്ങൾ ദയനീയമായി പിന്നോട്ടോടിച്ചു. ഇപ്പോൾ, അതിന്റെ പകുതി ആപത്തേ നിങ്ങൾക്ക് സംഭവിച്ചിട്ടുള്ളൂ. എന്നിട്ടും ഇതെങ്ങനെ സംഭവിച്ചുവെന്ന് പറഞ്ഞ് നിങ്ങൾ ആശ്ചര്യപ്പെടുന്നു. യഥാർത്ഥത്തിൽ, ഇങ്ങനെ സംഭവിക്കുവാനുള്ള കാരണങ്ങൾ നിങ്ങളിൽ നിന്നുതന്നെ ഉണ്ടായതാണ്. മദീനായിൽ നിന്ന് വെളിയിൽ പോയി യുദ്ധത്തിനിറങ്ങുവാൻ നിങ്ങൾ റസൂലിനെ നിർബന്ധിതനാക്കി. അണി വിട്ടുപോകാതെ സധീരം ഉറച്ച് നിൽക്കണമെന്ന കൽപന നിങ്ങൾ അവഗണിച്ചു. യുദ്ധം കലാശിക്കും മുമ്പായി നിങ്ങൾ 'ഗനീമത്ത്' സ്വത്തുക്കൾ ശേഖരിക്കുന്നതിൽ വ്യാപൃതരായി. മലയിൽ നിറുത്തിയ വില്ലാളികൾ കൽപന ലംഘിച്ച് സ്ഥലം വിട്ടുപോന്നു. ഇങ്ങനെ പലതുമാണതിന് കാരണമായിത്തീർന്നത്. അല്ലാഹുവിന് എന്ത് ചെയ്യുവാനും കഴിവുണ്ട്. സന്ദർഭമനുസരിച്ച് വേണ്ടത് അവൻ ചെയ്യും. അതിൽ ചോദ്യം ചെയ്യപ്പെടാവതല്ല. മാത്രമല്ല, ഇങ്ങനെ സംഭവിച്ചതിൽ ചില യുക്തി രഹസ്യങ്ങൾ കൂടി അല്ലാഹു കണ്ടുവെച്ചിട്ടുണ്ട്. എന്തു സംഭവിച്ചാലും കാൽ പതറാതെ സത്യവിശ്വാസത്തിൽ ഉറച്ചുനിൽക്കുന്നവർ ആരൊക്കെയാണ്, വിശ്വാസികളെന്ന് നടിച്ച് നടക്കുന്ന പിൻതിരിപ്പൻമാരും കപടൻമാരും ആരൊക്കെയാണ് എന്ന് പ്രത്യക്ഷത്തിൽ വേർതിരിഞ്ഞ് കാണുന്നത് ആവശ്യമാണ്. അതിന് വേണ്ടിയും കൂടിയാണിത്. അതിപ്പോൾ വ്യക്തമാകുകയും ചെയ്തുവല്ലോ.

അബ്ദുല്ലാഹിബ്നു ഉബയ്യിന്റെ നേതൃത്വത്തിൽ മുന്നൂറ് കപടവിശ്വാസികൾ വഴിയിൽ നിന്ന് മടങ്ങുകയുണ്ടായല്ലോ. അവരെ മടക്കി വിളിച്ചുകൊണ്ട് വരുവാനുള്ള ഒരു ശ്രമം ചില സ്വഹാബികൾ നടത്തുകയുണ്ടായി. ഒന്നുകിൽ നിങ്ങൾ വന്ന് നബിﷺയൊന്നിച്ച് യുദ്ധം ചെയ്യുക, അല്ലെങ്കിൽ മുസ്‌ലിംകൾക്ക് വേണ്ടി ചെറുത്ത് നിൽക്കുകയെ

ങ്കിലും ചെയ്യുക. രണ്ടിലൊന്ന് ചെയ്യണം എന്ന് അവർ പറഞ്ഞുനോക്കി. യുദ്ധത്തിൽ സംബന്ധിക്കുന്നില്ലാത്തപക്ഷം, മുസ്‌ലിംകളുടെ ഭാഗത്ത് ആളെ കാട്ടുകയെങ്കിലും ചെയ്താൽ അത് ശത്രുക്കളിൽ ധൈര്യക്ഷയം വരുത്തുവാൻ ഉതകുമല്ലോ. ഒരു പക്ഷേ, ശത്രുക്കൾ മദീനായുടെ ഉള്ളിൽ പ്രവേശിച്ച് നാട്ടുകാരെയും അബലകളെയും അക്രമിച്ചു കൂടായ്കയുമില്ല. അങ്ങനെ സംഭവിച്ചാൽ ഈ കപട വിശ്വാസികളുടെ തന്നെ കുടുംബങ്ങൾക്കും നാശത്തിൽ നിന്ന് ഒഴിവ് കിട്ടുകയില്ല. അതുകൊണ്ട് സജീവമായിട്ടല്ലെങ്കിൽ, പ്രത്യക്ഷത്തിലെങ്കിലും നിങ്ങൾ മുസ്‌ലിംകളുടെ കൂടെ നിൽക്കണം എന്നൊക്കെ അവർ ഉപദേശിച്ചു. കപടവിശ്വാസികൾ ഇതിന് നൽകിയ മറുപടി ഇതായിരുന്നു: 'ഒരു യുദ്ധം ഉണ്ടാകുമെന്ന് നമുക്ക് തോന്നുന്നില്ല. അഥവാ ഉണ്ടാകുന്ന പക്ഷം, ഞങ്ങൾ നിങ്ങളെ ശത്രുക്കൾക്ക് വിട്ടുകൊടുക്കുകയില്ല. അപ്പോൾ നിങ്ങളൊന്നിച്ച് ഞങ്ങളും ചേർന്നുകൊള്ളാം. ഇത് കേവലം ഒരു തട്ടിപ്പും പരിഹാസവും മാത്രമാണെന്ന് പറയേണ്ടതില്ലല്ലോ.

കഴിഞ്ഞ തവണ ബദ്റിൽ വെച്ച് തങ്ങൾക്ക് പിണഞ്ഞ തീരാനഷ്ടത്തിന് പകരം വീട്ടുവാൻ ഒരുങ്ങിവന്ന ഒരു വമ്പിച്ച സൈന്യം. എണ്ണം കൊണ്ടും വണ്ണം കൊണ്ടും കുറവായ മുസ്‌ലിംകളോട് ഏറ്റുമുട്ടാതെ അവർ വെറുതെയങ്ങ് മടങ്ങിപ്പോകുകയില്ലെന്ന് ആ കപടവിശ്വാസികൾക്ക് ശരിക്കും അറിയാം. ഇതേവരെ മുസ്‌ലിംകളിലൂടെ ഇസ്‌ലാമികവേഷം അഭിനയിച്ചു കഴിഞ്ഞുകൂടിയിരുന്ന അവരുടെ യഥാർത്ഥ ഉള്ളിലിരുപ്പ് ഇപ്പോഴാണ് പ്രത്യക്ഷത്തിൽ പ്രകടമാകുന്നത്. അതിനെപ്പറ്റിയാണ് 'സത്യവിശ്വാസത്തോടുള്ളതിനെക്കാൾ അവിശ്വാസത്തോടാണ് അവർക്ക് അന്ന് കൂടുതൽ അടുപ്പമുള്ളത്' എന്നും, അവരുടെ ഹൃദയങ്ങളിൽ ഇല്ലാത്തത് അവർ വായകൊണ്ട് പറയുന്നു എന്നും അല്ലാഹു പറഞ്ഞത്. ഇബ്നുകഥീർ (റ) ചൂണ്ടിക്കാട്ടിയതുപോലെ, മനുഷ്യന്റെ സ്ഥിതിഗതികൾക്കനുസരിച്ച് അവന്റെ നിലപാടിൽ മാറ്റം സംഭവിക്കുമെന്നും, അങ്ങനെ ചിലപ്പോൾ സത്യവിശ്വാസത്തോടും, മറ്റ് ചിലപ്പോൾ അവിശ്വാസത്തോടും അവന് അടുപ്പം കൂടുതലായും കുറവായുമിരിക്കുമെന്നും മഹാൻമാർ .... هُمْ لِلْكُفْرِ يَوْمَئِذٍ എന്ന വാക്യത്തിൽ നിന്ന് മനസ്സിലാക്കിയിരിക്കുന്നു.

യുദ്ധത്തിൽ പലരും രക്തസാക്ഷികളായി മരണപ്പെടേണ്ടി വന്നത് അവർ തങ്ങളുടെ വാക്ക് കേൾക്കാതെ യുദ്ധത്തിന്നിറങ്ങിയതുകൊണ്ടാണെന്നും കപട വിശ്വാസികൾ പറഞ്ഞിരുന്നു. അങ്ങനെയാണെങ്കിൽ, യുദ്ധത്തിലൊന്നും പങ്കെടുക്കാതെ അവർ വീട്ടിൽ അടഞ്ഞിരുന്ന് മരണത്തിൽ നിന്നൊന്ന് രക്ഷപ്പെടട്ടെ, അതൊന്ന് കാണാമല്ലോ എന്ന് അവരോട് പറയുവാൻ നബിﷺയോട് അല്ലാഹു കൽപിക്കുന്നു. അതെ– 154–ാം വചനത്തിൽ പറഞ്ഞതുപോലെ– മരണം അല്ലാഹു കണക്കാക്കിയതാണ്. അതിന്റെ സമയം വന്നാൽ അത് സംഭവിക്കുകതന്നെ ചെയ്യും. ഇതാണ് യഥാർത്ഥത്തിലുള്ളതെന്ന് താൽപര്യം. ഏതായാലും കുറേപേർ മരണപ്പെട്ടുപോയല്ലോ, അത് നികത്താനാവാത്ത നഷ്ടം തന്നെയല്ലേ? എന്ന് ചോദിക്കപ്പെടാം. അതിനുള്ള ഉത്തരം അടുത്ത വചനത്തിൽ നിന്നറിയാം. അല്ലാഹു പറയുന്നു:-

وَلَا تَحْسَبَنَّ ٱلَّذِينَ قُتِلُوا۟ فِى سَبِيلِ ٱللَّهِ أَمْوَٰتًۢا ۚ بَلْ أَحْيَآءٌ عِندَ رَبِّهِمْ

﴾169﴿ **അല്ലാഹുവിന്റെ മാർഗത്തിൽ കൊല്ലപ്പെട്ടവരെ (അവർ) മരണപ്പെട്ടവരാണെന്ന് തീർച്ചയായും നീ ഗണിക്കരുത്. എന്നാൽ, തങ്ങളുടെ റബ്ബിന്റെ അടുക്കൽ ജീവിച്ചിരിക്കുന്ന**

يُرۡزَقُونَ ﴿١٦٩﴾

വരാണ് (അവർ). അവർക്ക് ഉപജീവനം നൽകപ്പെട്ടുകൊണ്ടിരിക്കുന്നു;

فَرِحِينَ بِمَآ ءَاتَىٰهُمُ ٱللَّهُ مِن فَضۡلِهِۦ وَيَسۡتَبۡشِرُونَ بِٱلَّذِينَ لَمۡ يَلۡحَقُواْ بِهِم مِّنۡ خَلۡفِهِمۡ أَلَّا خَوۡفٌ عَلَيۡهِمۡ وَلَا هُمۡ يَحۡزَنُونَ ﴿١٧٠﴾

﴾170﴿ അല്ലാഹുവിന്റെ അനുഗ്രഹത്തിൽനിന്നും (അഥവാ ഔദാര്യം നിമിത്തം) അവർക്ക് കൊടുത്തിട്ടുള്ളതിൽ സന്തുഷ്ടരായിക്കൊണ്ട്. അവരുടെ പിന്നിൽ (ഉള്ളവരിൽ) നിന്ന് അവരോട് (വന്ന്) ചേർന്നിട്ടില്ലാത്തവരെക്കുറിച്ച് അവർ സന്തോഷമടയുകയും ചെയ്യുന്നു, അവരുടെ മേൽ യാതൊരു ഭയവുമില്ല, അവർ വ്യസനിക്കുകയും ചെയ്കയില്ല എന്ന്.

۞ يَسۡتَبۡشِرُونَ بِنِعۡمَةٖ مِّنَ ٱللَّهِ وَفَضۡلٖ وَأَنَّ ٱللَّهَ لَا يُضِيعُ أَجۡرَ ٱلۡمُؤۡمِنِينَ ﴿١٧١﴾

﴾171﴿ അല്ലാഹുവിങ്കൽ നിന്നുള്ള ഒരു (മഹത്തായ) അനുഗ്രഹവും ഔദാര്യവുംകൊണ്ട് അവർ സന്തോഷമടയുന്നു. അല്ലാഹു സത്യവിശ്വാസികളുടെ പ്രതിഫലം പാഴാക്കുകയില്ലെന്നും (സന്തോഷമടയുന്നു)

---

﴾169﴿ وَلاَ تَحۡسَبَنَّ തീർച്ചയായും നീ ഗണിക്കരുത്, വിചാരിക്കരുത് الَّذِينَ قُتِلُوا കൊല്ലപ്പെട്ടവരെ فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ أَمۡوَاتًا മരിച്ചവരായി, മരണപ്പെട്ടവരെന്ന് بَلۡ أَحۡيَاءٌ എന്നാൽ ജീവിച്ചിരിക്കുന്നവരാണ് عِنۡدَ رَبِّهِمۡ തങ്ങളുടെ റബ്ബിന്റെ അടുക്കൽ يُرۡزَقُونَ അവർക്ക് ആഹാരം ( ഉപജീവനം) നൽകപ്പെടുന്നു ﴾170﴿ فَرِحِينَ സന്തുഷ്ടരായിക്കൊണ്ട് بِمَا آتَاهُمُ അവർക്ക് നൽകിയതിൽ اللَّهُ അല്ലാഹു مِنۡ فَضۡلِهِ അവന്റെ അനുഗ്രഹത്തിൽ നിന്ന്, ഔദാര്യം നിമിത്തം وَيَسۡتَبۡشِرُونَ അവർ സന്തോഷമടയുക (ശുഭാപ്തി വിശ്വാസമടയുക)യും ചെയ്യും بِالَّذِينَ لَمۡ يَلۡحَقُوا (വന്ന്) ചേർന്നിട്ടില്ലാത്തവരെപ്പറ്റി بِهِمۡ അവരോട്, അവരുമായി مِنۡ خَلۡفِهِمۡ അവരുടെ പിന്നിൽ നിന്ന്, പിന്നാലെ (യുള്ളവരിൽ) നിന്ന് أَلاَ خَوۡفٌ ഒരു ഭയവുമില്ലെന്ന് عَلَيۡهِمۡ അവരുടെ മേൽ وَلاَ هُمۡ അവരില്ല എന്നും يَحۡزَنُونَ വ്യസനപ്പെടുക ﴾171﴿ يَسۡتَبۡشِرُونَ അവർ സന്തോഷമടയുന്നു بِنِعۡمَةٍ ഒരു (മഹത്തായ) അനുഗ്രഹം കൊണ്ട് مِنَ اللَّهِ അല്ലാഹുവിൽ നിന്ന് وَفَضۡلٍ ഔദാര്യവും, അനുഗ്രഹവും, പുണ്യവും وَأَنَّ اللَّهَ അല്ലാഹു ആണെന്നും لاَ يُضِيعُ പാഴാക്കുക (വൃഥാവിലാക്കുക)യില്ല (എന്നും) أَجۡرَ പ്രതിഫലം الۡمُؤۡمِنِينَ സത്യവിശ്വാസികളുടെ

ഉഹ്ദ് യുദ്ധത്തിൽ ശഹീദായ (രക്തസാക്ഷിയായി മരണപ്പെട്ട)വരുടെ കാര്യത്തിലാണ് ഈ വചനങ്ങൾ അവതരിച്ചിരിക്കുന്നതെന്നത്രെ ഭൂരിഭാഗം ക്വുർആൻ വ്യാഖ്യാതാക്കളും അഭിപ്രായപ്പെടുന്നത്. സന്ദർഭം നോക്കുമ്പോഴും അത് ശരിയായിരിക്കുവാനാണ് ന്യായം. അവതരണഹേതു ഏതായിരുന്നാലും എല്ലാ ശുഹദാക്കളെക്കുറിച്ചും പൊതുവായിട്ടാണ് അല്ലാഹു ഈ വചനങ്ങളിൽ പ്രസ്താവിച്ചിരിക്കുന്നതെന്ന് വ്യക്തമാണ്. സൂറത്തുൽ ബക്വറഃ 154ൽ, ശുഹദാക്കളെപ്പറ്റി അവർ മരണപ്പെട്ടവരാണെന്ന് പറയരുതെന്നും, അവർ അല്ലാഹുവിന്റെ അടുക്കൽ ജീവിച്ചിരിക്കുന്നവരാണെന്നും, പക്ഷേ, നിങ്ങൾക്കത് ഗ്രഹിക്കുവാൻ കഴിയുകയില്ലെന്നുമായിരുന്നു പ്രസ്താവിച്ചത്. ഇവിടെ അവരുടെ ജീവിതത്തെ അൽപമൊന്ന് വിശദീകരിച്ചിട്ടുണ്ട്. അവിടെ അതിന്റെ വ്യാഖ്യാനത്തിൽ വിവരിച്ച കാര്യങ്ങൾ ഇവിടെയും ഓർക്കുന്നത് നന്നായിരിക്കും.

ചില അടയാളങ്ങൾ വഴി ജീവിതത്തെയും, മരണത്തെയും കുറിച്ച് നമുക്ക് മനസ്സിലാക്കുവാൻ കഴിയുന്നുവെന്നല്ലാതെ, ജീവൻ എന്നാലെന്താണെന്നോ, മരണം എന്നാലെന്താണെന്നോ സൂക്ഷ്മവും വസ്തുനിഷ്ഠവുമായി നിർവ്വചിക്കുവാൻ പണ്ഡിതൻമാർക്കോ, ശാസ്ത്രജ്ഞൻമാർക്കോ നാളിതുവരെ കഴിഞ്ഞിട്ടില്ല. ചിലർക്ക് ചില അഭിപ്രായങ്ങളുണ്ടെന്ന് മാത്രം. ഭാവിയിൽ കഴിഞ്ഞേക്കുമെന്ന നിഗമനത്തിൽ ശാസ്ത്രം അതിന്ന് പാടുപെട്ടുകൊണ്ടുമിരിക്കുകയാണ്. പക്ഷേ, അത് രണ്ടും അല്ലാഹുവിന്റെ രഹസ്യങ്ങളിൽ ഒന്നായിത്തന്നെ അവശേഷിക്കുന്നതാണ്. ഏതായാലും, ആ ഭൗതിക ജീവിതത്തിന്റെ അന്ത്യം കുറിക്കുന്ന മരണത്തിനുശേഷം, പുനരുദ്ധാരണത്തിന് മുമ്പുള്ള ഇടക്കാലത്ത് സുഖദുഃഖങ്ങൾ അനുഭവിക്കത്തക്ക ഒരു തരം ആത്മീയ ജീവിതം മനുഷ്യനുണ്ടെന്ന് ക്വുർആൻ കൊണ്ടും ഹദീഥ് കൊണ്ടും ഖണ്ഡിതമായി അറിയപ്പെട്ടതാണ്. ശാസ്ത്രത്തിനോ ബുദ്ധിക്കോ അതിനെപ്പറ്റി ഗവേഷണം ചെയ്യുവാനും പരീക്ഷണം നടത്തുവാനും സാധ്യമല്ല. ബുദ്ധി അതിനെ അസംഭവ്യമാക്കുന്നില്ലതാനും. ഈ ജീവിതത്തിനാണ് 'ബർസഖി' ( بَرْزَخ )ലെ ജീവിതമെന്നും, ക്വബ്റി ( قَبْر )ലെ ജീവിതമെന്നും പറയപ്പെടുന്നത്. സുഖദുഃഖങ്ങളിൽ വ്യത്യസ്തമായിരിക്കുമെങ്കിലും ആരും തന്നെ അതിൽനിന്ന് ഒഴിവാകുന്നതല്ല. എന്നാൽ, അല്ലാഹുവിന്റെ മാർഗത്തിൽ രക്തസാക്ഷികളായി മരണപ്പെടുന്നവർക്കുണ്ടെന്ന് അല്ലാഹു പ്രസ്താവിച്ച ആ ജീവിതം കൊണ്ടുദ്ദേശ്യം ഇപ്പറഞ്ഞ അതേരീതിയിലുള്ള ഒരു ജീവിതമായിരിക്കുവാൻ നിവൃത്തിയില്ല. അത് അവർക്ക് പ്രത്യേകമായി നൽകപ്പെടുന്നതും, മറ്റുള്ള സത്യവിശ്വാസികളുടേതിനേക്കാൾ ഉന്നതനിലവാരത്തിലുള്ളതുമായ ഒരു ജീവിതമായിരിക്കുവാനേ തരമുള്ളൂ. അല്ലാത്തപക്ഷം, ഈ വചനങ്ങളിലെ പ്രസ്താവനകൾക്ക് വിശേഷിച്ച് അർത്ഥമൊന്നും ഉണ്ടായിരിക്കയില്ലല്ലോ. പക്ഷേ, അൽബക്വറഃ യിലെ ആയത്തിൽ കണ്ടതുപോലെ, ആ ജീവിതത്തിന്റെ യാഥാർത്ഥ്യം എന്താണെന്ന് നമുക്ക് വ്യക്തമായൊന്നും അനുമാനിക്കുവാൻ സാധിക്കുകയില്ല. അതിനെപ്പറ്റി അല്ലാഹുവും, റസൂലും പറഞ്ഞുതന്നത് മാത്രമേ നമുക്ക് മനസ്സിലാക്കുവാൻ കഴിയൂ.

അല്ലാഹുവിന്റെ മാർഗത്തിൽ വെച്ച് കൊല്ലപ്പെടുന്ന രക്തസാക്ഷികളെപ്പറ്റി താഴെ കാണുന്ന കാര്യങ്ങളാണ് അല്ലാഹു പ്രത്യേകം എടുത്ത് പറഞ്ഞത്:

(1) അവർ മരണപ്പെട്ടവരാണെന്ന് ഗണിക്കേണ്ട– അവർ അല്ലാഹുവിന്റെ അടുക്കൽ ജീവിച്ചിരിക്കുന്നവരാണ്– എന്ന്. അവർ കൊല്ലപ്പെടുന്നതോടെ, നമുക്ക് സുപരിചിതമായ ആ മരണം അവർക്ക് ബാധിച്ചിട്ടുണ്ടെന്നും, നമുക്ക് സുപരിചിതമായ ആ ജീവിതം

അവർക്ക് അവസാനിച്ചുകഴിഞ്ഞുവെന്നും തീർച്ചതന്നെ. അപ്പോൾ അവർ ജീവിച്ചിരിക്കുന്നവരാണെന്നും അല്ലാഹു പറയുന്ന ആ ജീവിതം നമുക്ക് പരിചിതമായ ഭൗതിക ജീവിതമല്ല– പ്രത്യേക അർത്ഥത്തിലുള്ള ഒരുതരം ജീവിതമാണ്– എന്ന് സ്പഷ്ടമാകുന്നു.

(2) അവർക്ക് ഉപജീവനം– അഥവാ ആഹാരം– നൽകപ്പെട്ടുകൊണ്ടിരിക്കുന്നു. ആ പ്രത്യേക ജീവിതത്തോട് യോജിച്ച ഒരു ആഹാര സമ്പ്രദായമായിരിക്കും അതെന്ന് മാത്രമേ ഇതിനെപ്പറ്റിയും നമുക്ക് പറയുവാൻ സാധിക്കുകയുള്ളൂ. അതും അവർക്ക് ലഭിക്കുന്ന ഒരു അനുഗ്രഹമായിട്ടാണ് അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത്. ഉപജീവനം നൽകപ്പെടുമെന്ന് പറഞ്ഞതിന്റെ താൽപര്യം അവർക്ക് പല അനുഗ്രഹങ്ങളും ലഭിക്കുമെന്നാണെന്ന് ചിലർ പറയാറുള്ളത് ക്വുർആന്റെയും നബി വചനങ്ങളുടെയും വ്യക്തമായ പ്രസ്താവനകൾക്ക് നിരക്കാത്തതാകുന്നു.

(3) അവർക്ക് ലഭിക്കുന്ന അനുഗ്രഹങ്ങൾ കൊണ്ട് അവർ സന്തുഷ്ടരായിരിക്കും. ഉപജീവനം നൽകപ്പെടുന്നതിന് പുറമെ വേറെയും പല അനുഭവങ്ങളും അവർക്ക് സിദ്ധിക്കുമെന്നാണ് ഇതിലെ സൂചന.

(4) അവർക്ക് ലഭിക്കുന്ന അനുഗ്രഹങ്ങൾകൊണ്ട് സന്തോഷഭരിതരാവുക മാത്രമല്ല അവർ ചെയ്യുന്നത്; തങ്ങളുടെ കൂട്ടത്തിലേക്ക് ഭാവിയിൽ വന്നുചേരുവാനിരിക്കുന്ന – രക്തസാക്ഷികളാകുന്ന – തങ്ങളുടെ സഹോദരങ്ങൾക്ക് അവിടെ ലഭിച്ചേക്കുന്ന അനുഗ്രഹങ്ങൾ കണ്ടും അവർ വളരെ സന്തോഷം കൊള്ളുന്നതായിരിക്കും. അതെ, തങ്ങളെക്കുറിച്ച് മാത്രമല്ല, തങ്ങളുടെ ശേഷം വന്നെത്തുവാനിരിക്കുന്ന സഹോദരങ്ങളെക്കുറിച്ചും അവർക്ക് താൽപര്യമുണ്ടായിരിക്കും.

(5) അല്ലാഹുവിങ്കൽ നിന്ന് തങ്ങൾക്ക് ലഭിച്ചതും, ലഭിക്കുന്നതുമായ ഔദാര്യങ്ങൾക്കും അനുഗ്രഹങ്ങൾക്കും പുറമെ, അവരെ പുളകം കൊള്ളിക്കുന്ന മറ്റൊരു കാര്യം കൂടിയുണ്ട്. സത്യവിശ്വാസികൾക്ക്– അവർ രക്തസാക്ഷികളാകട്ടെ, അല്ലാത്തവരാകട്ടെ– പൊതുവെ ലഭിക്കുവാനിരിക്കുന്ന വമ്പിച്ച പ്രതിഫലങ്ങളിലും, അവരുടെ മരണശേഷം അവയൊന്നും നഷ്ടപ്പെടാതെ അവർക്ക് സിദ്ധിക്കുമല്ലോ എന്നുള്ളതിലും അവർ സന്തോഷിച്ചുകൊണ്ടിരിക്കും.

ഈ വചനങ്ങളുടെ ആശയങ്ങളിലേക്ക് വെളിച്ചം തരുന്ന പല നബി വചനങ്ങളും ഹദീഥ് ഗ്രന്ഥങ്ങളിൽ കാണാം. അവയിൽ ചിലത് മാത്രം നമുക്കിവിടെ ഓർമിക്കാവുന്നതാണ്:

1. നബിﷺ അരുളിച്ചെയ്തതായി അനസ് (റ) ഉദ്ധരിക്കുന്നു: 'മരണപ്പെട്ടുപോയിട്ട് അല്ലാഹുവിങ്കൽ നിന്ന് നന്മ ലഭിക്കുന്ന ഒരാത്മാവിനും തന്നെ, ഇഹലോകത്തേക്ക് മടങ്ങി വരുന്നത് സന്തോഷമായിരിക്കയില്ല– ശഹീദ് ഒഴികെ. അവൻ ശഹാദത്തിന്റെ (രക്തസാക്ഷിയായി മരിക്കുന്നതിന്റെ) ശ്രേഷ്ഠത കണ്ടനുഭവിക്കുന്നതുകൊണ്ട് അവൻ ഇഹലോകത്തേക്ക് മടങ്ങിവന്ന് മറ്റൊരു പ്രാവശ്യം കൂടി കൊല്ലപ്പെടുന്നത് അവന് സന്തോഷകരമായിരിക്കും'. (അ; മു.)

2. ജാബിർ (റ) പറയുകയാണ്: എന്റെ പിതാവ് ഉഹ്ദുയുദ്ധത്തിൽ കൊല്ലപ്പെട്ടപ്പോൾ, ഞാൻ കരഞ്ഞുകൊണ്ടിരിക്കുകയും, അദ്ദേഹത്തിന്റെ മുഖത്തുനിന്ന് തുണി നീക്കിക്കൊണ്ടിരിക്കുകയും ചെയ്യുകയായി. സ്വഹാബികൾ എന്നെ വിലക്കിക്കൊണ്ടിരുന്നു. റസൂൽﷺ വിലക്കുകയുണ്ടായില്ല. അവിടുന്ന് പറഞ്ഞു: 'കരയേണ്ട, അദ്ദേഹം ഉയർത്തപ്പെടുന്നത്

(അദ്ദേഹത്തിന്റെ ജനാസ: എടുക്കപ്പെടുന്നത്) വരെ മലക്കുകൾ അവരുടെ ചിറകുകളാൽ അദ്ദേഹത്തിന് തണലേകിക്കൊണ്ടിരിക്കുന്നു.' (ബു; മു; ന.)

3. ഇബ്നു അബ്ബാസ് (റ) പറയുന്നു: റസൂൽﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'ഉഹ്ദിന്റെ ദിവസം നിങ്ങളുടെ സഹോദരങ്ങൾക്ക് ആപത്ത് പിണഞ്ഞപ്പോൾ, അവരുടെ ആത്മാക്കളെ അല്ലാഹു പച്ച വർണമുള്ള ചില പക്ഷികളുടെ ഉള്ളങ്ങളിലാക്കിയിരിക്കുന്നു. അവ സ്വർഗത്തിലെ അരുവികളിൽ നിന്ന് വെള്ളം കുടിക്കുന്നു. അതിലെ ഫലങ്ങളിൽനിന്ന് തിന്നുകയും ചെയ്യുന്നു. 'അർശി'ന്റെ തണലിലുള്ള സ്വർണക്കിനാദി (വിളക്കു) കളിൽ അവ ചെന്നുകൂടുകയും ചെയ്യുന്നു. അങ്ങനെ, അവർ തങ്ങളുടെ ഭക്ഷണപാനീയങ്ങൾ മെച്ചവും വിശ്രമസ്ഥാനത്തിന്റെ മെച്ചവും കണ്ടപ്പോൾ അവർ പറഞ്ഞു: ഞങ്ങൾക്ക് അല്ലാഹു ചെയ്തുതന്നത് ഞങ്ങളുടെ സഹോദരങ്ങൾ കണ്ടെങ്കിൽ എത്ര നന്നായേനെ! എന്നാലവർ സമരത്തിൽ താൽപര്യക്കുറവ് കാണിക്കാതെയും, യുദ്ധത്തിന് മടിക്കാതെയും ഇരുന്നേനെ! അപ്പോൾ, അല്ലാഹു പറഞ്ഞു: നിങ്ങൾക്കുവേണ്ടി ഞാൻ ഇത് (ഈ വിവരം) അവർക്ക് എത്തിച്ചുകൊടുത്തുകൊള്ളാം. അങ്ങനെ, അല്ലാഹു ഈ (169– 171) വചനങ്ങൾ അവതരിപ്പിച്ചു.' (അ; ദാ; ഹാ; ഇബ്നുജരീർ)

4. ഇബ്നു അബ്ബാസ് (റ)ൽ നിന്ന് അഹ്മദും, ഇബ്നുജരീറും (റ) നിവേദനം ചെയ്ത ഒരു ഹദീഥിൽ, ശുഹദാക്കൾക്ക് അവരുടെ ആഹാരം സ്വർഗത്തിൽ നിന്ന് രാവിലെയും വൈകുന്നേരവും ലഭിക്കുന്നതാണ് എന്നും വന്നിരിക്കുന്നു.

## വിഭാഗം - 18

ٱلَّذِينَ ٱسْتَجَابُوا۟ لِلَّهِ وَٱلرَّسُولِ مِنۢ بَعْدِ مَآ أَصَابَهُمُ ٱلْقَرْحُ ۚ لِلَّذِينَ أَحْسَنُوا۟ مِنْهُمْ وَٱتَّقَوْا۟ أَجْرٌ عَظِيمٌ ﴿١٧٢﴾

**﴾172﴿ തങ്ങൾക്ക് മുറിവ് (പരിക്ക്) ബാധിച്ചതിനുശേഷം (പിന്നെയും) അല്ലാഹുവിനും റസൂലിനും ഉത്തരം നൽകിയ കൂട്ടർ! [പ്രശംസനീയർ] തന്നെ അവരിൽ നിന്ന് നന്മ പ്രവർത്തിക്കുകയും, സൂക്ഷിക്കുകയും ചെയ്തിട്ടുള്ളവർക്ക് മഹത്തായ പ്രതിഫലമുണ്ട്.**

ٱلَّذِينَ قَالَ لَهُمُ ٱلنَّاسُ إِنَّ ٱلنَّاسَ قَدْ جَمَعُوا۟ لَكُمْ فَٱخْشَوْهُمْ فَزَادَهُمْ إِيمَٰنًا

**﴾173﴿ (അതായത്) യാതൊരു കൂട്ടർക്ക്: അവരോട് മനുഷ്യൻമാർ പറഞ്ഞു: 'നിശ്ചയമായും, നിങ്ങളോട് (നേരിടുവാൻ ആ) മനുഷ്യർ (ആളുകളെ) ശേഖരിച്ചിട്ടുണ്ട്; ആകയാൽ, നിങ്ങൾ അവരെ പേടിച്ചുകൊള്ളുവിൻ.' അപ്പോൾ, അതവർക്ക് വിശ്വാസം വർദ്ധിപ്പിച്ചു;**

وَقَالُوا۟ حَسْبُنَا ٱللَّهُ وَنِعْمَ ٱلْوَكِيلُ ﴿١٧٣﴾

**അവർ പറയുകയും ചെയ്തു: 'നമുക്ക് അല്ലാഹു മതി! അവൻ എത്രയോ നല്ല ഭരമേൽപിക്കപ്പെടുന്നവൻ!'**

فَٱنقَلَبُواْ بِنِعۡمَةٖ مِّنَ ٱللَّهِ وَفَضۡلٖ لَّمۡ يَمۡسَسۡهُمۡ سُوٓءٞ وَٱتَّبَعُواْ رِضۡوَٰنَ ٱللَّهِۗ وَٱللَّهُ ذُو فَضۡلٍ عَظِيمٍ ﴿١٧٤﴾

**﴾174﴿ അങ്ങനെ, അല്ലാഹുവിങ്കൽ നിന്നുള്ള ഒരു (മഹത്തായ) അനുഗ്രഹവും, ഔദാര്യവുമായി അവർ തിരിഞ്ഞു [മടങ്ങി] വന്നു. ഒരു തിന്മയും അവരെ സ്പർശിച്ചിട്ടില്ല. (മാത്രമല്ല) അവർ അല്ലാഹുവിന്റെ പ്രീതിയെ പിൻപറ്റുകയും ചെയ്തു.**

**അല്ലാഹുവാകട്ടെ, വമ്പിച്ച ഔദാര്യവാനുമാകുന്നു.**

﴾172﴿ الَّذِينَ യാതൊരുകൂട്ടർ اسْتَجَابُوا അവർ ഉത്തരം നൽകി لِلَّهِ അല്ലാഹുവിന് وَالرَّسُولِ റസൂലിനും مِن بَعْدِ ശേഷമായി, പിന്നീട് مَا أَصَابَهُمُ അവർക്ക് ബാധിച്ചതിന്റെ الْقَرْحُ മുറിവ് (പരുക്ക്) لِلَّذِينَ യാതൊരു കൂട്ടർക്കുണ്ട് أَحْسَنُوا അവർ നന്മ പ്രവർത്തിച്ചു مِنْهُمْ അവരിൽ നിന്ന് وَاتَّقَوْا അവർ സൂക്ഷിക്കുകയും ചെയ്തു أَجْرٌ പ്രതിഫലം عَظِيمٌ മഹത്തായ ﴾173﴿ الَّذِينَ യാതൊരുകൂട്ടർ قَالَ لَهُمُ അവരോട് പറഞ്ഞു النَّاسُ മനുഷ്യർ إِنَّ النَّاسَ നിശ്ചയമായും മനുഷ്യർ قَدْ جَمَعُوا അവർ ശേഖരിച്ചിട്ടുണ്ട് لَكُمْ നിങ്ങൾക്ക് فَاخْشَوْهُمْ അതിനാൽ അവരെ പേടിക്കുവിൻ فَزَادَهُمْ അപ്പോൾ അതവർക്ക് വർദ്ധിപ്പിച്ചു إِيمَانًا വിശ്വാസത്തെ وَقَالُوا അവർ പറയുകയും ചെയ്തു حَسْبُنَا നമുക്കുമതി اللَّهُ അല്ലാഹു وَنِعْمَ അവൻ എത്രയോ നന്ന് الْوَكِيلُ ഭരമേൽപിക്കപ്പെടുന്നവൻ ﴾174﴿ فَانْقَلَبُوا അങ്ങനെ അവർ മറിഞ്ഞ് (തിരിഞ്ഞു- മടങ്ങി) بِنِعْمَةٍ ഒരനുഗ്രഹമായി مِنَ اللَّهِ അല്ലാഹുവിങ്കൽ നിന്ന് وَفَضْلٍ ഔദാര്യവും لَمْ يَمْسَسْهُمْ അവരെ സ്പർശിച്ചില്ല سُوءٌ ഒരു തിന്മയും وَاتَّبَعُوا അവർ പിൻപറ്റുകയും ചെയ്തു رِضْوَانَ اللَّهِ അല്ലാഹുവിന്റെ പ്രീതിയെ وَاللَّهُ അല്ലാഹുവാകട്ടെ ذُو فَضْلٍ ഔദാര്യമുള്ളവനാണ് عَظِيمٍ വമ്പിച്ച, മഹത്തായ

യുദ്ധാരംഭത്തിൽ പരാജയം അനുഭവപ്പെട്ടുവെങ്കിലും മുസ്‌ലിംകളുടെ പക്കൽ വന്നുപോയ കൈപ്പിഴവുകൾ കാരണം വീണ്ടും തിരിച്ചടിച്ച് വമ്പിച്ച വിനകൾ വരുത്തിയശേഷം, അഹങ്കാരപൂർവ്വം വേഗം സ്ഥലംവിട്ട് പോകുകയാണ് മുശ്‌രിക്കുകൾ ചെയ്തത്. ഒരുപക്ഷേ, അവർ വീണ്ടും തിരിച്ചുവന്നു മദീനായെ ആക്രമിച്ച് നാശം വരുത്തിയേക്കുമോ എന്ന് നബിﷺക്ക് തോന്നി. അങ്ങനെയൊരു വാർത്ത പ്രചരിച്ചതായും പറയപ്പെടുന്നു. അതിനാൽ, പിറ്റേ ദിവസം തന്നെ ശത്രുക്കളെ പിൻതുടരുവാൻ തിരുമേനി ജനങ്ങളെ ക്ഷണിച്ചു. മുസ്‌ലിംകൾക്ക് അവരുടെ വീര്യം നശിച്ചിട്ടില്ലെന്ന് ശത്രുക്കളെ തെര്യപ്പെടുത്തുകയും, അവരിൽ ഭീതി ജനിപ്പിക്കുകയുമായിരുന്നു നബി ﷺയുടെ ഉദ്ദേശ്യം. ഉഹ്ദിൽ പങ്കെടുത്തവരല്ലാതെ ആരും തന്നോടൊപ്പം വരരുതെന്നും തിരുമേനി കൽപിച്ചു. ഒരു സംഘം സ്വഹാബികൾ ക്ഷണനം സ്വീകരിച്ചു തയ്യാറായി. ഉഹ്ദിൽ പങ്കെടുത്തിരുന്നില്ലെങ്കിലും നബിﷺയുടെ പ്രത്യേകാനുമതിപ്രകാരം ജാബിറും (റ) അക്കൂട്ടത്തിലുണ്ടാ

യിരുന്നതായി ഇബ്നുഇസ്ഹാകും (റ) മറ്റും പ്രസ്താവിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ വീട്ടിൽ അദ്ദേഹത്തിന്റെ സഹോദരികളായി ഏഴ് സ്ത്രീകളുണ്ടായിരുന്നു. പുരുഷൻമാരായി അദ്ദേഹവും, പിതാവ് അബ്ദുല്ലാഹിബ്നു ഹുസാമും (റ) മാത്രമേ വീട്ടിലുള്ളൂ. അവരെ നോക്കുവാൻ ജാബിർ (റ)നെ ഏൽപിച്ചുകൊണ്ടായിരുന്നു പിതാവ് യുദ്ധത്തിനു പോയത്. അദ്ദേഹം യുദ്ധത്തിൽ രക്തസാക്ഷിയാകുകയും ചെയ്തു. താൻ യുദ്ധത്തിൽ പങ്കെടുക്കാതിരിക്കുവാൻ കാരണമിതാണെന്നും, അതുകൊണ്ട് ഈ യാത്രയിൽ പങ്കെടുക്കുവാൻ അനുവദിക്കണമെന്നും ജാബിർ (റ) നബിﷺയോടപേക്ഷിച്ചു. തിരുമേനി അനുവദിക്കുകയും ചെയ്തു. നബിﷺയും സംഘവും എട്ട് നാഴിക അകലെ സ്ഥിതി ചെയ്യുന്ന ഹംറാഉൽ അസദിലെത്തി. തിരുമേനി ഊഹിച്ചത് ശരിയായിരുന്നു. യുദ്ധത്തിൽ വിജയിച്ചതിനെത്തുടർന്ന് മദീനായിൽ കടന്ന് ആക്രമണം നടത്താതെ വേഗം മടങ്ങിയതിൽ വഴിമദ്ധ്യേവെച്ച് ശത്രുക്കൾക്ക് ഖേദം തോന്നുകയുണ്ടായി. അങ്ങനെ, പിന്നോക്കം തിരിച്ചുവരാൻ അവർ ഒരുങ്ങിയിരുന്നു. നബിﷺയുടെയും സംഘത്തിന്റെയും ഈ വരവ് നിമിത്തം അവർ ഭയപ്പെട്ടു. ഇന്നലെ യുദ്ധത്തിൽ പങ്കെടുത്തിട്ടില്ലാത്ത പലരും ആ സംഘത്തിലുണ്ടായിരിക്കുമെന്നും, മുസ്ലിംകൾക്ക് പുതിയ ശക്തിയും സ്വാധീനവും ലഭിച്ചിരിക്കുമെന്നും അവർ കരുതി അവർ വേഗം മക്കായിലേക്ക് മടക്കയാത്ര തുടരുകയും ചെയ്തു.

ഈ സംഘത്തിൽ പങ്കെടുത്തുപോയ സ്വഹാബികളെ പ്രശംസിച്ചുകൊണ്ടുള്ളതാണ് 172-ാം വചനം. തലേദിവസം യുദ്ധത്തിൽ ബാധിച്ച ആപത്തുകളും പരുക്കുകളും വിലവെക്കാതെയാണല്ലോ അവർ നബിﷺയുടെ ക്ഷണനം സ്വീകരിച്ചത്. ചില സ്വഹാബികൾക്ക് ഏറ്റിരുന്ന പരുക്കുകൾ നിമിത്തം ശരിക്ക് നടക്കുവാൻ പോലും കഴിയാതെ അന്യോന്യം താങ്ങിയും സഹായിച്ചും കൊണ്ടായിരുന്നു അവർ പോയതെന്നും ചില രിവായത്തുകളിൽ വന്നിരിക്കുന്നു. അവരുടെ മഹത്തായ അത്തരം ത്യാഗസന്നദ്ധത എല്ലാ കാലത്തുമുള്ള സത്യവിശ്വാസികൾക്കും ഒരു ഉത്തമ മാതൃകയായിത്തീരേണ്ടതിന് വേണ്ടിയാണ് അവരുടെ ഈ സ്മരണ ക്വുർആനിൽ അല്ലാഹു നിലനിറുത്തിയിരിക്കുന്നത്. സ്വഹാബികളുടെ മാതൃകാപരമായ മറ്റൊരു സംഭവത്തെപ്പറ്റിയാണ് 173-ാം വചനത്തിൽ പ്രസ്താവിക്കുന്നത്. എന്നത്രെ പല ക്വുർആൻ വ്യാഖ്യാതാക്കളും പറയുന്നത്. ആ സംഭവത്തിന്റെ ചുരുക്കം ഇപ്രകാരമാകുന്നു:-

ഉഹ്ദുയുദ്ധം കഴിഞ്ഞ് വിജയഭേരി മുഴക്കിക്കൊണ്ട് ശത്രുസൈന്യം മടങ്ങിപ്പോകുമ്പോൾ, അവരുടെ സർവ്വസൈന്യാധിപനായ അബൂസുഫ്യാൻ (*) എനിയത്തെ കാഴ്ച അടുത്തകൊല്ലം ബദ്റിൽ വെച്ചായിരിക്കുമെന്ന് വിളിച്ചുപറയുകയും, നബിﷺ അത് സമ്മതിച്ച് കൊടുക്കുകയും ചെയ്തിരുന്നു. കൊല്ലംതോറും വമ്പിച്ച ഒരു കച്ചവടമേള നടക്കാറുള്ള സ്ഥലമായിരുന്നു ബദ്ർ. നിശ്ചിതകാലം വന്നപ്പോൾ, ക്വുറൈശികൾക്ക് ക്ഷാമം പിടിപെട്ടിരിക്കയായിരുന്നത് നിമിത്തം അവർക്ക് യുദ്ധ സന്നാഹം ചെയ്യാൻ സാധിച്ചി

---

***(*) ക്വുറൈശീ പ്രമാണികളിലെ ഒരു പ്രധാനിയായിരുന്നു അബൂസുഫ്യാൻ ഇസ്ലാമിനെതിരിൽ ക്വുറൈശികൾ നടത്തിയ പല യുദ്ധങ്ങൾക്കും നേതൃത്വം വഹിച്ചത് അദ്ദേഹമായിരുന്നു. മക്കാവിജയകാലത്ത് അദ്ദേഹം മുസ്ലിമായി. പിന്നീട് ഹുനൈൻ യുദ്ധത്തിൽ അദ്ദേഹം പങ്കെടുത്തു. നബിﷺയുടെ ശേഷം, പ്രസിദ്ധമായ യർമൂക്ക് യുദ്ധത്തിലും അദ്ദേഹം പങ്കെടുത്തിട്ടുണ്ട്. അദ്ദേഹത്തിന്റെ പുത്രനാണ് അമീർ മുആവിയഃ (റ).***

ല്ല. വാഗ്ദത്തലംഘനത്തിന്റെ അപമാനത്തിൽ നിന്ന് രക്ഷപ്പെടുവാൻ വേണ്ടി അബൂസുഫ്‌യാൻ ഒരു സൂത്രം പ്രയോഗിച്ചു. ക്വുറൈശികൾ വമ്പിച്ച യുദ്ധസന്നാഹം നടത്തിക്കൊണ്ടിരിക്കുന്നതായി മദീനായിൽ പ്രചാരണം നടത്തുക; അങ്ങനെ മദീനാനിവാസികളിൽ ഭീതി ഉളവാക്കുകയും യുദ്ധത്തിന് ഒരുങ്ങാതിരിക്കത്തക്കവണ്ണം മുസ്‌ലിംകളെ അധൈര്യപ്പെടുത്തുകയും ചെയ്യുക. ഇതായിരുന്നു സൂത്രം. ഇതിനായി നുഐമുബ്നു മസ്ഊദ് എന്നൊരാളെ വമ്പിച്ച ഇനാമും നിശ്ചയിച്ചുകൊണ്ട് ശട്ടംകെട്ടി അയക്കുകയും ചെയ്തു. അപ്പോൾ ....قَالَ لَهُمُ النَّاسُ (മനുഷ്യൻമാർ അവരോട് പറഞ്ഞു: ആ മനുഷ്യർ നിങ്ങളോട് നേരിടുവാൻ ആളുകളെ ശേഖരിച്ചിരിക്കുന്നു) എന്ന് പറഞ്ഞത് നുഐമിന്റെ നേതൃത്വത്തിൽ നടത്തിയ ഈ കള്ള പ്രചരണത്തെ ഉദ്ദേശിച്ചായിരിക്കുമെന്ന് മനസ്സിലാക്കാം. ഈ പ്രചാരണത്തിൽ അബ്ദുക്വൈസ് ഗോത്രക്കാരായ ഒരു യാത്രാസംഘത്തിനും, മദീനായിലെ കപടവിശ്വാസികൾക്കും പങ്കുണ്ടായിരുന്നതായും ചില രിവായത്തുകളിൽ നിന്ന് മനസ്സിലാകുന്നു. ഏതായാലും നബിﷺയും സത്യവിശ്വാസികളും ആ കുപ്രചരണത്തിന് വില കൽപിച്ചതേയില്ല. അതെ, .... فَزَادَهُمْ إِيمَانًا وَقَالُوا (അതവർക്ക് വിശ്വാസം വർദ്ധിപ്പിക്കുകയും, ഞങ്ങൾക്ക് അല്ലാഹു മതി! അവൻ എത്രയോ നല്ല ഭരമേൽപിക്കപ്പെടുന്നവൻ! എന്ന് അവർ പറയുകയും ചെയ്തു.) നബിﷺയാകട്ടെ, വാക്ക് പാലിക്കുക തന്നെ ചെയ്തു. അതായത്:

ആയിരത്തഞ്ഞൂറ് പേരടങ്ങുന്ന ഒരു സൈന്യത്തെ നയിച്ചുകൊണ്ട് അടുത്ത കൊല്ലം ശഅ്ബാനിൽ നബിﷺ ബദ്റിൽ ചെന്നിറങ്ങി. ക്വുറൈശികൾ വരുകയുണ്ടായില്ല. മദീനായിൽ നടത്തപ്പെട്ട ആ പ്രചരണം ഫലപ്പെട്ടിരിക്കുമെന്ന് അബൂസുഫ്‌യാൻ ധരിച്ചു. എങ്കിലും, വാക്ക് പാലിച്ചെന്ന് വരുത്തിത്തീർക്കുവാൻ ഒരു സൈന്യവുമായി അബൂസുഫ്‌യാൻ മക്കായിൽ നിന്ന് പുറപ്പെട്ട് ഒന്നോ രണ്ടോ ദിവസത്തെ യാത്രക്ക് ശേഷം തിരിച്ചുപോകുകയും ഉണ്ടായി. ബദ്റിലെ കച്ചവടമേള നടക്കുന്ന കാലമായിരുന്നതുകൊണ്ട് മുശ്‌രിക്കുകളുടെ മത്സരവും ശത്രുതയും നേരിടാത്തവിധം വമ്പിച്ച കച്ചവടം നടത്തി ലാഭം നേടുവാൻ അങ്ങനെ മുസ്‌ലിംകൾക്ക് അവസരം ലഭിക്കുകയും ചെയ്തു. ഈ സംഭവം ചെറിയ ബദ്ർ (بَدْر الصَغِير)' എന്ന പേരിൽ അറിയപ്പെടുന്നു.

മേൽ വിവരിച്ച പ്രകാരം 172-ാം വചനത്തിൽ സൂചിപ്പിച്ച സംഭവം ഹംറാംഉൽ അസദ് സംഭവമാണെന്നും, 173-ാം വചനത്തിൽ സൂചിപ്പിച്ചത് ചെറിയ ബദ്ർ സംഭവമാണെന്നുമാണ് വ്യാഖ്യാതാക്കളിൽ അധികപക്ഷത്തിന്റെയും അഭിപ്രായം. ചെറിയ ബദ്ർ സംഭവമുണ്ടായത് ഒരു കൊല്ലം കഴിഞ്ഞിട്ടാണെങ്കിലും ഉഹ്ദ്‌യുദ്ധവും അതും തമ്മിൽ ബന്ധമുള്ളതുകൊണ്ട് എല്ലാം ഒന്നിച്ച് വിവരിച്ചതാണെന്നും അവർ പറയുന്നു. ഈ രണ്ട് വചനങ്ങളും ചെറിയ ബദ്ർ സംഭവത്തെപ്പറ്റിതന്നെയാണെന്നത്രെ ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. പക്ഷേ- ഇബ്നുജരീറും (റ) മറ്റും ചൂണ്ടിക്കാട്ടിയതുപോലെ- 172-ാം വചനത്തിലെ مِنۢ بَعْدِ مَآ أَصَابَهُمُ ٱلْقَرْحُ (അവർക്ക് മുറിവ് പറ്റിയശേഷം) എന്ന വാക്യം ആദ്യം പറഞ്ഞ അഭിപ്രായത്തിനാണ് ശക്തി നൽകുന്നത്. ഒരു കൊല്ലം കഴിഞ്ഞാണല്ലോ ചെറിയ ബദ്ർ സംഭവം. അപ്പോഴേക്കും തലേകൊല്ലം ഉഹ്ദിൽവെച്ച് ഏർപ്പെട്ട മുറിവുകൾ മിക്കവാറും സുഖപ്പെട്ട് കഴിഞ്ഞിരിക്കുമല്ലോ. രണ്ട് വചനങ്ങളിലെയും പരാമർശ വിഷയങ്ങൾ രണ്ട് സംഭവങ്ങളോടും ഏറെക്കുറെ യോജിപ്പുള്ളതായിക്കാണുന്നതും, രണ്ടും സംബന്ധിച്ച് വന്നിട്ടുള്ള രിവായത്തുകളിലെ പ്രസ്താവനകൾ അന്യോന്യം ഇടകലർന്ന് കാണുന്നതുമായിരിക്കണം ഈ അഭിപ്രായവ്യത്യാസത്തിന് കാരണം. അല്ലാഹുവിങ്കൽ നിന്നുള്ള

അനുഗ്രഹവും ഔദാര്യവും കൊണ്ടാണ് അവർ മടങ്ങിയതെന്നും, അവർക്ക് യാതൊരു തിന്മയും ബാധിച്ചില്ലെന്നും മറ്റുമുള്ള 174-ാം വചനത്തിലെ പ്രസ്താവനകൾ ഈ രണ്ടഭിപ്രായത്തിനും എതിരാകുന്നില്ലതാനും. والله اعلم

ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി ബുഖാരി (റ) ഉദ്ധരിക്കുന്നു: 'حَسْبُنَا اللَّهُ وَنِعْمَ الْوَكِيلُ (ഞങ്ങൾക്ക് അല്ലാഹു മതി. ഭരമേൽപിക്കപ്പെടുവാൻ അവൻ എത്രയോ നല്ലവനാണ്.) എന്ന് അഗ്നിയിൽ ഇടപ്പെട്ട അവസരത്തിൽ ഇബ്റാഹീം നബി (അ)യും, إِنَّ النَّاسَ قَدْ جَمَعُوا لَكُمْ.... (മനുഷ്യൻമാർ നിങ്ങളോട് നേരിടുവാൻ ആളുകളെ ശേഖരിച്ചിരിക്കുന്നു) എന്ന് ജനങ്ങൾ പറഞ്ഞപ്പോൾ മുഹമ്മദ് നബിﷺയും പറയുകയുണ്ടായി.'

إِنَّمَا ذَٰلِكُمُ ٱلشَّيْطَٰنُ يُخَوِّفُ أَوْلِيَآءَهُۥ فَلَا تَخَافُوهُمْ وَخَافُونِ إِن كُنتُم مُّؤْمِنِينَ ﴿١٧٥﴾

**《175》 (സത്യവിശ്വാസികളേ) നിശ്ചയമായും അത് പിശാച് തന്നെയാണ്; അവൻ തന്റെ മിത്രങ്ങളെക്കുറിച്ച് (നിങ്ങളെ) ഭയപ്പെടുത്തുകയാണ്. അതിനാൽ, അവരെ നിങ്ങൾ ഭയപ്പെടേണ്ടാ, എന്നെ ഭയപ്പെടുകയും ചെയ്യുവിൻ, നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ.**

---

《175》 إِنَّمَا ذَٰلِكُمْ നിശ്ചയമായും അത് (തന്നെ- മാത്രം) الشَّيْطَانُ പിശാച് (തന്നെയാണ്- മാത്രമാണ്) يُخَوِّفُ അവൻ, ഭയപ്പെടുത്തുന്നു أَوْلِيَاءَهُ അവന്റെ മിത്രങ്ങളെക്കുറിച്ച്, ബന്ധുക്കളെപ്പറ്റി فَلَا تَخَافُوهُمْ അതിനാൽ നിങ്ങളവരെ ഭയപ്പെടരുത് وَخَافُونِ എന്നെ ഭയപ്പെടുകയും ചെയ്യുവിൻ إِنْ كُنتُمْ നിങ്ങളാണെങ്കിൽ مُؤْمِنِينَ സത്യവിശ്വാസികൾ

---

മദീനായെ ആക്രമിക്കുവാൻ ക്വുറൈശികൾ വമ്പിച്ച സൈന്യശേഖരം നടത്തുന്നുണ്ട്, അവർ ഈ രാജ്യം നശിപ്പിച്ചേക്കും. അവരെ ഭയപ്പെട്ടുകൊള്ളണം എന്നിങ്ങനെ മുകളിൽ കണ്ടതുപോലെയുള്ള ഭീഷണികളും, കള്ള പ്രചരണങ്ങളുമൊക്കെ പിശാചിന്റെ വകയാണ്. അവനും അവന്റെ അനുയായികളുമാണ് അതിന്റെ വക്താക്കൾ അവന്റെ ബന്ധുക്കളായ അവിശ്വാസികളെക്കുറിച്ച് നിങ്ങളിൽ ഭയം ജനിപ്പിച്ച് നിങ്ങളെ നിർവീര്യരാക്കി മുതലെടുക്കുകയാണവന്റെ ലക്ഷ്യം. അത്തരം ഭീഷണിക്കൊന്നും സത്യവിശ്വാസികളായ നിങ്ങൾ വഴങ്ങരുത്. സത്യവിശ്വാസികളായ സ്ഥിതിക്ക് നിങ്ങൾ അല്ലാഹുവിനെ മാത്രമാണ് ഭയപ്പെടേണ്ടത് എന്ന് സാരം.

وَلَا يَحْزُنكَ ٱلَّذِينَ يُسَٰرِعُونَ فِى ٱلْكُفْرِ ۚ إِنَّهُمْ لَن يَضُرُّوا۟ ٱللَّهَ شَيْـًٔا ۗ

**《176》 (നബിയേ) അവിശ്വാസത്തിൽ (പതിക്കുവാൻ) ധൃതി കൂട്ടിക്കൊണ്ടിരിക്കുന്നവർ നിന്നെ വ്യസനിപ്പിക്കാതെയുമിരിക്കട്ടെ. നിശ്ചയമായും അവർ, അല്ലാഹുവിന്**

يُرِيدُ ٱللَّهُ أَلَّا يَجْعَلَ لَهُمْ حَظًّا فِى ٱلْـَٔاخِرَةِ ۖ وَلَهُمْ عَذَابٌ عَظِيمٌ ﴿١٧٦﴾

യാതൊന്നും ഉപദ്രവം വരുത്തുകയില്ല തന്നെ. പരലോകത്തിൽ അവർക്ക് ഒരു പങ്കും ഏർപെടുത്തിക്കൊടുക്കാതിരിക്കുവാൻ അല്ലാഹു ഉദ്ദേശിക്കുന്നു. അവർക്ക് വമ്പിച്ച ശിക്ഷയുമുണ്ട്.

إِنَّ ٱلَّذِينَ ٱشْتَرَوُا۟ ٱلْكُفْرَ بِٱلْإِيمَـٰنِ لَن يَضُرُّوا۟ ٱللَّهَ شَيْـًٔا وَلَهُمْ عَذَابٌ أَلِيمٌ ﴿١٧٧﴾

﴿177﴾ നിശ്ചയമായും, സത്യവിശ്വാസത്തിന് (പകരം) അവിശ്വാസം വാങ്ങിയിട്ടുള്ളവർ, അവർ അല്ലാഹുവിന് യാതൊന്നും ഉപദ്രവം വരുത്തുകയേ ഇല്ല.

അവർക്ക് വേദനയേറിയ ശിക്ഷയുമുണ്ട്.

وَلَا يَحْسَبَنَّ ٱلَّذِينَ كَفَرُوٓا۟ أَنَّمَا نُمْلِى لَهُمْ خَيْرٌ لِّأَنفُسِهِمْ ۚ إِنَّمَا نُمْلِى لَهُمْ لِيَزْدَادُوٓا۟ إِثْمًا ۚ وَلَهُمْ عَذَابٌ مُّهِينٌ ﴿١٧٨﴾

﴿178﴾ അവിശ്വസിച്ചവർക്ക് നാം (കാല) താമസം ചെയ്തുകൊടുക്കുന്നത് അവരുടെ സ്വന്തങ്ങൾക്ക് ഗുണകരമാണെന്ന് അവർ നിശ്ചയമായും വിചാരിക്കേണ്ട. അവർക്ക് നാം (കാല) താമസം ചെയ്തുകൊടുക്കുന്നത് അവർക്ക് പാപം വർദ്ധിക്കുവാൻ വേണ്ടിമാത്രമാകുന്നു. അവർക്ക് അപമാനകരമായ ശിക്ഷയുമുണ്ട്.

---

﴿176﴾ وَلَا يَحْزُنْكَ നിന്നെ വ്യസനിപ്പിക്കാതെയുമിരിക്കട്ടെ الَّذِينَ യാതൊരുകൂട്ടർ يُسَارِعُونَ ധൃതികൂട്ടിക്കൊണ്ടിരിക്കുന്നു فِي الْكُفْرِ അവിശ്വാസത്തിൽ إِنَّهُمْ നിശ്ചയമായും അവർ لَنْ يَضُرُّوا അവർ ഉപദ്രവം ചെയ്യുകയില്ല തന്നെ اللَّهَ അല്ലാഹുവിനെ شَيْئًا യാതൊന്നും, ഒട്ടും يُرِيدُ اللَّهُ അല്ലാഹു ഉദ്ദേശിക്കുന്നു أَلَّا يَجْعَلَ ആക്കാതെ (ഏർപ്പെടുത്താതെ) ഇരിക്കുവാൻ لَهُمْ حَظًّا അവർക്ക് ഒരു പങ്കും فِي الْآخِرَةِ പരലോകത്തിൽ وَلَهُمْ അവർക്കുണ്ട് (താനും) عَذَابٌ عَظِيمٌ വമ്പിച്ച ശിക്ഷ ﴿177﴾ إِنَّ الَّذِينَ നിശ്ചയമായും യാതൊരുവർ اشْتَرَوُا അവർ വാങ്ങി (വിലക്ക്) الْكُفْرَ അവിശ്വാസത്തെ, കുഫ്ർ بِالْإِيمَانِ സത്യവിശ്വാസത്തിന് പകരം لَنْ يَضُرُّوا അവർ ഉപദ്രവം ചെയ്കയില്ല തന്നെ اللَّهَ അല്ലാഹുവിന് شَيْئًا യാതൊന്നും وَلَهُمْ അവർക്കുണ്ട് (താനും) عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ ﴿178﴾ وَلَا يَحْسَبَنَّ തീർച്ചയായും ഗണിക്കേണ്ട, വിചാരിക്കരുത് الَّذِينَ كَفَرُوا അവിശ്വസിച്ചവർ أَنَّمَا نُمْلِي നാം ഒഴിവ് (താമസം) നൽകുന്നത് لَهُمْ അവർക്ക് خَيْرٌ ഉത്തമമാണ്, ഗുണകരമാണ് (എന്ന്) لِأَنْفُسِهِمْ അവരുടെ

സ്വന്തങ്ങൾക്ക്, ആത്മാക്കൾക്ക് إِنَّمَا نُمۡلِي നിശ്ചയമായും നാം താമസം ചെയ്തുകൊടുക്കുന്നത് (മാത്രമാണ്) لَهُمۡ അവർക്ക് لِيَزۡدَادُوٓاْ അവർക്ക് വർദ്ധിക്കുവാൻ വേണ്ടി (മാത്രമാണ്) إِثۡمًا പാപം, കുറ്റം وَلَهُمۡ عَذَابٌ അവർക്ക് ശിക്ഷയുമുണ്ട് مُّهِينٌ അപമാനകകമായ, നിന്ദിക്കുന്ന

---

സത്യവിശ്വാസവും നേർമാർഗവും സ്വീകരിക്കുവാൻ ആവശ്യവും പ്രേരകവുമായ ധാരാളം തെളിവുകളും ദൃഷ്ടാന്തങ്ങളും മുമ്പിലുണ്ടായിരുന്നിട്ടും അതൊന്നും വിലവെക്കാതെ, മൽസര ബുദ്ധിയോടും, ധിക്കാര മന:സ്ഥിതിയോടും കൂടി സത്യനിഷേധത്തിന്റെ മാർഗത്തിൽ തന്നെ പതിക്കുവാൻ തിരക്കുകൂട്ടുന്ന എല്ലാവർക്കും ബാധകമാണ് ഈ വചനങ്ങൾ. ഇതുപോലെയുള്ള പ്രസ്താവനകൾ ക്വുർആനിൽ പലേടത്തും കാണാവുന്നതാണ്. (9: 55, 85; 23:55, 56; 68:44, 45 മുതലായവ നോക്കുക.) വേണ്ടത്ര വ്യക്തമായ തെളിവുകൾ ഉണ്ടായിരുന്നിട്ടും ജനങ്ങൾ അവിശ്വാസത്തിൽ ശഠിച്ച് നിൽക്കുന്നത് കണ്ട് നബി തിരുമേനി ﷺ ക്ക് വളരെ വ്യസനം ഉണ്ടായിരുന്നു. (18:6; 26:3 മുതലായവ നോക്കുക.) അങ്ങനെ വ്യസനിക്കേണ്ടതില്ല; അവരുടെ ധിക്കാരം നിമിത്തം അല്ലാഹുവിനോ, അവന്റെ മതത്തിനോ ഒരു ദോഷവും പറ്റുവാനില്ല; അവർ ചെയ്യുന്നതൊക്കെ ചെയ്തുകൊള്ളട്ടെ എന്നുവെച്ച് അല്ലാഹു അവരെ അയച്ചുവിട്ടിരിക്കുകയാണ്: അതിന്റെ ദോഷഫലം അവർ തന്നെ അനുഭവിക്കേണ്ടിവരും. എന്നൊക്കെ അല്ലാഹു നബി ﷺ യെ ആശ്വസിപ്പിക്കുകയാണ്.

مَّا كَانَ ٱللَّهُ لِيَذَرَ ٱلۡمُؤۡمِنِينَ عَلَىٰ مَآ أَنتُمۡ عَلَيۡهِ حَتَّىٰ يَمِيزَ ٱلۡخَبِيثَ مِنَ ٱلطَّيِّبِۗ

**﴾179﴿ (സത്യവിശ്വാസികളേ) നിങ്ങൾ ഏതൊരു പ്രകാരത്തിലാണോ (ഉള്ളത്) അപ്രകാരം സത്യവിശ്വാസികളെ വിട്ടേക്കുവാൻ അല്ലാഹു(വിന് ഉദ്ദേശ്യം) ഇല്ല; നല്ല (ശുദ്ധമായ)തിൽ നിന്ന് (ചീത്തപ്പെട്ട്) ദുഷിച്ചതിനെ അവൻ വേർതിരിക്കുന്നതു വരെ.**

وَمَا كَانَ ٱللَّهُ لِيُطۡلِعَكُمۡ عَلَى ٱلۡغَيۡبِ وَلَٰكِنَّ ٱللَّهَ يَجۡتَبِي مِن رُّسُلِهِۦ مَن يَشَآءُۖ فَـَٔامِنُواْ بِٱللَّهِ وَرُسُلِهِۦۚ

**അദൃശ്യ (കാര്യ)ത്തെക്കുറിച്ച് നിങ്ങൾക്ക് വെളിവാക്കിത്തരുവാനും അല്ലാഹു (വിന് ഉദ്ദേശം) ഇല്ല; എങ്കിലും, തന്റെ ദൂതൻമാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവരെ അല്ലാഹു തിരഞ്ഞെടുക്കുന്നു. അതിനാൽ, നിങ്ങൾ അല്ലാഹുവിലും അവന്റെ ദൂതൻമാരിലും വിശ്വസിച്ചുകൊള്ളുവിൻ.**

وَإِن تُؤۡمِنُواْ وَتَتَّقُواْ فَلَكُمۡ أَجۡرٌ عَظِيمٌ ﴿١٧٩﴾

**നിങ്ങൾ വിശ്വസിക്കുകയും, സൂക്ഷിക്കുകയും ചെയ്യുന്നുവെങ്കിലോ, നിങ്ങൾക്ക് വമ്പിച്ച പ്രതിഫ**

**ലമുണ്ടായിരിക്കും.**

﴾179﴿ مَا كَانَ اللَّهُ അല്ലാഹു ആകുകയില്ല, (ഉദ്ദേശിക്കയില്ല) لِيَذَرَ അവൻ വിട്ടുകളയുവാൻ, ഉപേക്ഷിക്കുവാൻ الْمُؤْمِنِينَ സത്യവിശ്വാസികളെ عَلَىٰ مَا യാതൊന്നിൽ, യാതൊരുപ്രകാരം أَنتُمْ عَلَيْهِ നിങ്ങൾ അതിലാണ്, അപ്രകാരമാണ് حَتَّىٰ يَمِيزَ അവൻ വേർതിരിക്കുന്നതുവരെ الْخَبِيثَ ദുഷിച്ചതിനെ, ചീത്തയെ مِنَ الطَّيِّبِ നല്ലതിൽ നിന്ന്, ശുദ്ധമായതിൽനിന്ന് وَمَا كَانَ اللَّهُ അല്ലാഹു ആകുകയുമില്ല (ഉദ്ദേശിക്കയുമില്ല) لِيُطْلِعَكُمْ നിങ്ങൾക്ക് വെളിവാക്കിത്തരുവാൻ (കാട്ടിത്തരുവാൻ) عَلَى الْغَيْبِ അദൃശ്യകാര്യത്തെപ്പറ്റി وَلَٰكِنَّ اللَّهَ എങ്കിലും അല്ലാഹു يَجْتَبِي അവൻ തിരഞ്ഞെടുക്കും, പ്രത്യേകമായെടുക്കും مِن رُّسُلِهِ അവന്റെ ദൂതൻമാരിൽനിന്ന് مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ فَآمِنُوا അതിനാൽ നിങ്ങൾ വിശ്വസിക്കുവിൻ بِاللَّهِ അല്ലാഹുവിൽ وَرُسُلِهِ അവന്റെ റസൂലുകളിലും وَإِن تُؤْمِنُوا നിങ്ങൾ വിശ്വസിക്കുന്നുവെങ്കിലോ وَتَتَّقُوا നിങ്ങൾ സൂക്ഷ്മത പാലിക്കുകയും فَلَكُمْ എന്നാൽ നിങ്ങൾക്കുണ്ട് أَجْرٌ عَظِيمٌ വമ്പിച്ച പ്രതിഫലം

---

യഥാർത്ഥ വിശ്വാസികളും, കപടവിശ്വാസികളും വേർതിരിച്ചറിയപ്പെടാതെയുള്ള നിലപാടുമാറി ഇരുകൂട്ടരും തമ്മിൽ ഉരുത്തിരിഞ്ഞു കാണാവുന്ന ഒരു ചുറ്റുപാടുണ്ടാകാതെ പറ്റുകയില്ല. അതുണ്ടാകുന്നതുവരെ ഉഹ്ദിൽ ഉണ്ടായതുപോലെയുള്ള ചില പരീക്ഷണങ്ങൾ അല്ലാഹു നടത്തിക്കൊണ്ടിരിക്കും. ഓരോ വ്യക്തിയെ സംബന്ധിച്ചും അവന്റെ രഹസ്യപരസ്യങ്ങളെല്ലാം അല്ലാഹുവിന് നന്നായറിയാം. എന്നാലത് അദൃശ്യകാര്യങ്ങളിൽ പെട്ടതാണ്. അദൃശ്യ ജ്ഞാനമാകട്ടെ, അല്ലാഹുവിന് മാത്രമാണുള്ളത്. സൃഷ്ടികൾക്കൊന്നും- പ്രവാചകൻമാർക്കുപോലും- അതറിയുകയില്ല ബാഹ്യവും ദൃശ്യവുമായ കാര്യങ്ങളെ സൃഷ്ടികൾക്ക് അറിയുവാൻ കഴിയും. പക്ഷേ, അവന്റെ റസൂലുകൾക്ക് അവൻ ചില അദൃശ്യ വിവരങ്ങൾ അറിയിച്ചു കൊടുത്തെന്നുവരും. അതും അവനുദ്ദേശിക്കുന്നവർക്കും, അവൻ ഉദ്ദേശിക്കുന്ന കാര്യങ്ങളും മാത്രമായിരിക്കും. ആ കാര്യങ്ങൾ ആ റസൂലുകൾക്കും, അവർ മുഖേന അവരുടെ അനുയായികൾക്കും അറിയുവാൻ സാധിക്കും. അത്രയേഉള്ളൂ. ആകയാൽ, അദൃശ്യങ്ങളെല്ലാം അറിയുന്ന അല്ലാഹുവിലും, അവന്റെ സന്ദേശവാഹകരായ റസൂലുകളിലും നിങ്ങൾ ശരിക്കും വിശ്വസിക്കേണ്ടതാവശ്യമാകുന്നു. അങ്ങനെ വിശ്വസിച്ചുകൊണ്ടും, സൂക്ഷ്മത പാലിച്ചുകൊണ്ടും വരുന്നവർക്ക് അല്ലാഹുവിങ്കൽ നിന്ന് വമ്പിച്ച പ്രതിഫലം ലഭിക്കുന്നതുമായിരിക്കും.

غَيْب (അദൃശ്യകാര്യം) എന്ന വാക്കിന്റെ അർത്ഥോദ്ദേശ്യങ്ങളെക്കുറിച്ച് സൂ: അൽബക്വറഃ 3-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട്. അദൃശ്യകാര്യങ്ങളുടെ അറിവ് സംബന്ധിച്ചുള്ള പല വിശദീകരണങ്ങളും സൂ: അൻആം: 50; നംല്: 65; ജിന്ന്: 26; മുതലായ വചനങ്ങളിലും അവയുടെ വ്യാഖ്യാനങ്ങളിലും കാണാവുന്നതാണ്.

وَلَا يَحْسَبَنَّ ٱلَّذِينَ يَبْخَلُونَ بِمَآ ءَاتَىٰهُمُ ٱللَّهُ مِن فَضْلِهِۦ هُوَ خَيْرًا

**﴾180﴿ അല്ലാഹു അവന്റെ അനുഗ്രഹത്തിൽ നിന്ന് തങ്ങൾക്ക് നൽകിയിട്ടുള്ളതിൽ ലുബ്ധത കാണിക്കുന്നവർ, നിശ്ചയമായും വിചാരിക്കേണ്ടാ,**

لَّهُم ۖ بَلْ هُوَ شَرٌّ لَّهُمْ ۖ سَيُطَوَّقُونَ مَا بَخِلُوا۟ بِهِۦ يَوْمَ ٱلْقِيَـٰمَةِ ۗ

അതവർക്ക് ഗുണകരമാണെന്ന്. എന്നാൽ, അത് അവർക്ക് ദോഷകരമാകുന്നു. അവർ യാതൊന്നിൽ ലുബ്ധത കാണിച്ചുവോ, അതിനെ ഖിയാമത്തുനാളിൽ, അവർക്ക് കഴുത്താഭരണമാക്കപ്പെടുന്നതാണ്

وَلِلَّهِ مِيرَٰثُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۗ وَٱللَّهُ بِمَا تَعْمَلُونَ خَبِيرٌ ﴿١٨٠﴾

അല്ലാഹുവിനാണ് ആകാശങ്ങളുടെയും, ഭൂമിയുടെയും അനന്തരാവകാശം. അല്ലാഹു, നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മജ്ഞാനിയുമാകുന്നു

---

﴿180﴾ وَلَا يَحْسَبَنَّ തീർച്ചയായും വിചാരിക്കേണ്ടാ الَّذِينَ يَبْخَلُونَ ലുബ്ധത കാണിക്കുന്നവർ بِمَا യാതൊന്നിൽ آتَاهُمُ اللَّهُ അല്ലാഹു അവർക്ക് നൽകിയ مِنْ فَضْلِهِ അവന്റെ അനുഗ്രഹത്തിൽ നിന്ന്, ഔദാര്യത്താൽ هُوَ خَيْرًا അത് ഗുണ(കര)മാണെന്ന് لَهُمْ അവർക്ക് بَلْ هُوَ എന്നാൽ അത് شَرٌّ لَهُمْ അവർക്ക് ദോഷമാകുന്നു سَيُطَوَّقُونَ അവർക്ക് വഴിയെ കഴുത്താഭരണമാക്കപ്പെടും. കണ്ഠമാല ഇടപ്പെടും مَا بَخِلُوا بِهِ അവർ യാതൊന്നിൽ ലുബ്ധത കാണിച്ചുവോ അതിനെ يَوْمَ الْقِيَامَةِ ഖിയാമത്തുനാളിൽ وَلِلَّهِ അല്ലാഹുവിനാണ് مِيرَاثُ അനന്തരാവകാശം السَّمَاوَاتِ ആകാശങ്ങളുടെ وَالأَرْضِ ഭൂമിയുടെയും وَاللَّهُ അല്ലാഹുവാകട്ടെ بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി خَبِيرٌ സൂക്ഷ്മജ്ഞാനിയാണ്

---

അല്ലാഹുവിന്റെ മാർഗത്തിൽ ശരീരം കൊണ്ടുള്ള ത്യാഗത്തെക്കുറിച്ച് പലതും ഇതിനുമുമ്പ് പ്രസ്താവിച്ചു. ഈ വചനത്തിൽ ധനം കൊണ്ടുള്ള ത്യാഗത്തെ പ്രോത്സാഹിപ്പിക്കുകയും, ലുബ്ധതയെക്കുറിച്ച് താക്കീത് ചെയ്യുകയും ചെയ്യുന്നു. 'അല്ലാഹു അവന്റെ അനുഗ്രഹത്താൽ നൽകിയതിൽ ലുബ്ധത കാണിക്കുക' എന്നതിന്റെ വിവക്ഷ പ്രധാനമായും ധനം ചിലവഴിക്കുന്നതിൽ പിശുക്ക് പിടിക്കലാണെന്നുള്ളതിൽ സംശയമില്ല. എങ്കിലും, അല്ലാഹു നൽകിയ അറിവ്, ആരോഗ്യം മുതലായ അനുഗ്രഹങ്ങളും ആവശ്യവേളയിൽ ഉപയോഗപ്പെടുത്താതിരിക്കുന്നതും ആക്ഷേപകരമായ പിശുക്കിൽ ഉൾപ്പെട്ടതുതന്നെ. ഇബ്നുകഥീറും (റ) മറ്റും സൂചിപ്പിച്ചതുപോലെ ഈ പിശുക്കായിരിക്കും ചില സന്ദർഭങ്ങളിൽ ധനത്തിലുള്ള പിശുക്കിനെക്കാൾ ഗൗരവതരമായി തീരുക. അതുപോലെത്തന്നെ സക്കാത്തും അല്ലാത്തതുമായ ധനപരമായ കടമകൾ നിർവ്വഹിക്കുന്നതിലും, ദാനധർമാദി സൽക്കാര്യങ്ങൾ ചെയ്യുന്നതിലുമുള്ള എല്ലാതരം പിശുക്കുകളും ആക്ഷേപിക്കപ്പെട്ടതാകുന്നു. പക്ഷേ, നിർബന്ധകാര്യങ്ങളിലുള്ള പിശുക്കുകളെല്ലാം കുറ്റകരവും ശിക്ഷക്ക് വിധേയവുമായിരിക്കും. മുസ്ലിമിനെ സംബന്ധിച്ചിടത്തോളം, സക്കാത്ത് പോലെയുള്ള നിശ്ചിത കടമകൾക്ക് പുറമെ, സന്ദർഭവും അവസരവും അനുസരിച്ചും, കഴിവിന്റെ തോതനുസരിച്ചും വേറെയും ധനപരമായ കടമകൾ പലതും നിർവ്വഹിക്കപ്പെടേണ്ടതായിയുണ്ട് താനും.

നല്ല മാർഗങ്ങളിൽ ചിലവഴിക്കാതെയും, കടമകൾ കൊടുത്തുതീർക്കാതെയും കെട്ടിപ്പൂട്ടിവെക്കുന്ന സ്വത്തുക്കളെ, ക്വിയാമത്തുനാളിൽ അവയുടെ ഉടമകളായ പിശുക്കൻമാർക്ക് കഴുത്താഭരണമായി അണിയിക്കപ്പെടുമെന്ന് അല്ലാഹു താക്കീത് ചെയ്യുന്നു. സക്കാത്ത് കൊടുത്തുതീർക്കാത്ത സ്വത്തിനെ ഒരു കൂറ്റൻ സർപ്പമാക്കി ക്വിയാമത്തുനാളിൽ അതിന്റെ ഉടമസ്ഥനും മാലയിട്ട് ശിക്ഷിക്കുമെന്നും (ബു.) അന്യന്റെ ഭൂമി കയ്യേറിയവന് ആ ഭൂമി ക്വിയാമത്തുനാളിൽ മാലയിടപ്പെടുമെന്ന്. (ബു; മു.) മറ്റു നബിﷺ പ്രസ്താവിച്ചിട്ടുള്ളത് ഈ വചനത്തിന്റെ ചില വശങ്ങളെക്കുറിച്ചുള്ള വിശദീകരണങ്ങളാകുന്നു. അതൊന്നും കേവലം ചില ആലങ്കാരികപ്രയോഗങ്ങളോ, ഉപമകളോ അല്ല. പരലോക യാഥാർത്ഥ്യങ്ങളും, ഭൗതികാനുഭവങ്ങളും ഒരേ മാനദണ്ഡം കൊണ്ട് അളന്ന് കണക്കാക്കുന്നവർക്ക് മാത്രമെ അതൊക്കെ ആലങ്കാരികപ്രയോഗങ്ങളായി ഗണിക്കേണ്ടുന്ന ഗതികേട് വരുകയുള്ളൂ. ഓരോ കുറ്റത്തിനും പരലോകത്ത് വെച്ച് അനുഭവപ്പെടുന്ന ശിക്ഷ, ആ കുറ്റത്തോട് അനുയോജ്യമായ രൂപത്തിലായിരിക്കുമെന്നും, ഈ ലോകത്ത് സങ്കൽപിക്കുവാൻ പോലും സാധ്യമല്ലാത്ത പല യാഥാർത്ഥ്യങ്ങളും പരലോകത്ത് സംഭവിക്കുന്നതാണെന്നും അറിയുന്നവർക്ക് അല്ലാഹുവിന്റെയും റസൂലിന്റെയും ഇത്തരം പ്രസ്താവനകളൊക്കെ അവയുടെ സ്പഷ്ടമായ അർത്ഥത്തിൽ തന്നെ സ്വീകരിക്കുവാൻ സാധിക്കുന്നതാണ്.

ധനം കൈകാര്യം ചെയ്യാനുള്ള താൽക്കാലികമായ അവകാശവും അവസരവും മനുഷ്യന് അല്ലാഹു നൽകിയിട്ടുണ്ട്. എന്നാൽ, അതിന്റെ യഥാർത്ഥ ഉടമസ്ഥൻ അല്ലാഹുവാണ്. അവസാനം സർവ്വത്തിന്റെയും സകലവിധ കൈകാര്യങ്ങളും അവനിൽ മാത്രം നിക്ഷിപ്തമായിത്തീരുന്നതുമാകുന്നു. അതുകൊണ്ട് അല്ലാഹുവിന്റെ കൽപനാനിർദ്ദേശങ്ങൾക്കനുസരിച്ചുള്ള കൈകാര്യങ്ങൾ നടത്തുവാനേ ധനത്തിൽ മനുഷ്യന് അർഹതയുള്ളൂ. അല്ലാതെ, അത് കെട്ടിപ്പൂട്ടിവെക്കുവാനും, അവൻ കൽപിക്കുന്ന വിഷയത്തിൽ ചിലവഴിക്കാതിരിക്കുവാനും മനുഷ്യന്നധികാരമില്ല. ധനത്തിലെന്നപോലെ അല്ലാഹു നൽകിയ മറ്റ് അനുഗ്രഹങ്ങളിലും അങ്ങനെത്തന്നെ. അവയെല്ലാം മനുഷ്യൻ എങ്ങനെ കൈകാര്യം ചെയ്യുന്നുവെന്നും, എന്തൊക്കെയാണവൻ പ്രവർത്തിക്കുന്നതെന്നും അല്ലാഹു സസൂക്ഷ്മം അറിഞ്ഞും വീക്ഷിച്ചും കൊണ്ടിരിക്കുന്നുമുണ്ട്. എന്നൊക്കെയാണ് അവസാനം അല്ലാഹു ഓർമിപ്പിക്കുന്നത്.

## വിഭാഗം - 19

لَّقَدْ سَمِعَ ٱللَّهُ قَوْلَ ٱلَّذِينَ قَالُوٓا۟ إِنَّ ٱللَّهَ فَقِيرٌ وَنَحْنُ أَغْنِيَآءُ ۘ سَنَكْتُبُ مَا قَالُوا۟ وَقَتْلَهُمُ ٱلْأَنۢبِيَآءَ بِغَيْرِ حَقٍّ وَنَقُولُ ذُوقُوا۟ عَذَابَ ٱلْحَرِيقِ ﴿١٨١﴾

﴿181﴾ **'അല്ലാഹു ദരിദ്രനും, നാം ധനികൻമാരുമാണ്' എന്ന് പറഞ്ഞവരുടെ വാക്ക് അല്ലാഹു തീർച്ചയായും കേട്ടിട്ടുണ്ട്. അവർ (ആ) പറഞ്ഞതും, ഒരു ന്യായവും കൂടാതെ അവർ പ്രവാചകൻമാരെ കൊന്നതും നാം എഴുതി (രേഖപ്പെടുത്തി)കൊള്ളാം.**

**നാം (അവരോട്) പറയുകയും ചെയ്യും: 'കത്തിയെരിയുന്ന (നരക) ശിക്ഷ ആസ്വദിക്കുവിൻ.**

ذَٰلِكَ بِمَا قَدَّمَتۡ أَيۡدِيكُمۡ وَأَنَّ ٱللَّهَ لَيۡسَ بِظَلَّامٖ لِّلۡعَبِيدِ ﴿١٨٢﴾

**﴾182﴿ 'അത് നിങ്ങളുടെ കരങ്ങൾ മുൻ ചെയ്തുവെച്ചത് നിമിത്തവും, അല്ലാഹു അടിമകളോട് അനീതി ചെയ്യുന്നവനൊന്നുമല്ലെന്നുള്ളതിനാലുമാകുന്നു.'**

---

﴾181﴿ لَقَدۡ سَمِعَ തീർച്ചയായും കേട്ടിട്ടുണ്ട് اللَّهُ അല്ലാഹു قَوۡلَ الَّذِينَ قَالُوا പറഞ്ഞവരുടെ വാക്ക് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു فَقِيرٌ ദരിദ്രനാണ് وَنَحۡنُ നാം, നാമാകട്ടെ أَغۡنِيَاءُ ധനികരുമാണ് سَنَكۡتُبُ നാം എഴുതിക്കൊള്ളാം مَا قَالُوا അവർ പറഞ്ഞത് وَقَتۡلَهُمُ അവർ കൊന്നതും الأَنۡبِيَاءَ പ്രവാചകൻമാരെ بِغَيۡرِ حَقٍّ ഒരു ന്യായവും (കാര്യവും- അർഹതയും) കൂടാതെ وَنَقُولُ നാം പറയുകയും ചെയ്യും ذُوقُوا നിങ്ങൾ ആസ്വദിക്കുവിൻ عَذَابَ الۡحَرِيقِ കത്തി എരിയുന്ന ശിക്ഷ ﴾182﴿ ذَٰلِكَ അത് بِمَا قَدَّمَتۡ മുൻ ചെയ്തുവെച്ചത് നിമിത്തമാണ് أَيۡدِيكُمۡ നിങ്ങളുടെ കരങ്ങൾ وَأَنَّ اللَّهَ നിശ്ചയമായും അല്ലാഹു (ആകുന്നു) എന്നുള്ളതും لَيۡسَ അല്ല بِظَلَّامٍ അനീതി ചെയ്യുന്നവനൊന്നും لِلۡعَبِيدِ അടിമകളോട്

---

അല്ലാഹുവിന്റെ മാർഗത്തിൽ ധനം ചിലവഴിക്കുവാൻ പ്രോൽസാഹിപ്പിച്ചുകൊണ്ട് مَنۡ ذَا الَّذِي يُقۡرِضُ اللَّهَ قَرۡضًا حَسَنًا (ആരാണ് അല്ലാഹുവിന് നല്ലതായ കടം കൊടുക്കുന്നവർ?! (2: 245; 57: 11) എന്ന് ക്വുർആനിൽ അവതരിച്ചപ്പോൾ, യഹൂദികൾ അതൊരു പരിഹാസത്തിന് ആയുധമാക്കി. 'അങ്ങനെയാണെങ്കിൽ അല്ലാഹു ദരിദ്രനും, നാം ധനികരുമാണല്ലോ; അല്ലാഹു ദരിദ്രനായതുകൊണ്ടാണല്ലോ അവൻ കടം ചോദിക്കുന്നതും, ലാഭം കൊടുക്കാമെന്ന് പറയുന്നതും.' എന്നൊക്കെ അവർ ജൽപിച്ചുകൊണ്ടിരുന്നു. അതിനെപ്പറ്റിയാണ് പ്രസ്താവിക്കുന്നത്. ആ വാക്കുകളൊക്കെ അല്ലാഹു ശരിക്കും കേട്ടുകൊണ്ടിരിക്കുന്നുണ്ട്.' അതെല്ലാം അവൻ രേഖപ്പെടുത്തിവെക്കുകയും ചെയ്യും. ഇതുപോലെയുള്ള കടുത്ത വാക്കുകൾ അല്ലാഹുവിനെക്കുറിച്ച് പറയുക മാത്രമല്ല അവർ ചെയ്തിട്ടുള്ളത്. യാതൊരു ന്യായവും കൂടാതെ അല്ലാഹുവിന്റെ പ്രവാചകൻമാരെ വധിക്കുകപോലുള്ള കടുംകൃത്യങ്ങളും ചെയ്തവരാണവർ. അതെല്ലാം അവരുടെ കർമരേഖകളിൽ രേഖപ്പെടുത്തുന്നുണ്ട്. ഇതിനൊക്കെ അവർക്ക് കണക്കുതീർത്ത് ശിക്ഷ നൽകാതിരിക്കയില്ല എന്ന് സാരം. നീതി മാത്രമെ അല്ലാഹു ചെയ്കയുള്ളൂ, കുറ്റത്തിൽ കവിഞ്ഞ ശിക്ഷ ആർക്കും നൽകുകയില്ല, അക്രമത്തിന് വിധേയരായവർക്ക് അവൻ നഷ്ടപരിഹാരം ഈടാക്കിക്കൊടുക്കുകതന്നെ ചെയ്യും. നല്ലത് പ്രവർത്തിച്ചവരുടെ പ്രതിഫലത്തിൽ അവൻ ഒരു കുറവും വരുത്തുകയില്ല, ഓരോരുത്തന്റെയും കഴിവിനനുസരിച്ചല്ലാതെ ആരോടും അവൻ നിർബന്ധിക്കുകയില്ല. എന്നിങ്ങനെയുള്ള പല യാഥാർത്ഥ്യങ്ങളിലേക്കും വിരൽ ചൂണ്ടുന്നതാണ് أَنَّ اللَّهَ لَيۡسَ بِظَلَّامٍ لِلۡعَبِيدِ (അല്ലാഹു അടിമകളോട് അനീതി ചെയ്യുന്നവനേയല്ല) എന്ന അവസാനത്തെ വാക്യം.

ٱلَّذِينَ قَالُوٓا۟ إِنَّ ٱللَّهَ عَهِدَ إِلَيْنَآ أَلَّا نُؤْمِنَ لِرَسُولٍ حَتَّىٰ يَأْتِيَنَا بِقُرْبَانٍ تَأْكُلُهُ ٱلنَّارُ ۗ

﴾183﴿ (ഇങ്ങനെ) പറഞ്ഞവരാണ് (അവർ): 'അഗ്നി തിന്നു (ദഹിപ്പിക്കു) മാറുള്ള ഒരു ബലി [യാഗ] കർമവുമായി ഞങ്ങളുടെ അടുക്കൽ വരുന്നതുവരെ, ഒരു റസൂലിനെയും ഞങ്ങൾ വിശ്വസിക്കരുതെന്ന് നിശ്ചയമായും അല്ലാഹു ഞങ്ങൾക്ക് ആജ്ഞ നൽകിയിരിക്കുന്നു.'

قُلْ قَدْ جَآءَكُمْ رُسُلٌ مِّن قَبْلِى بِٱلْبَيِّنَٰتِ وَبِٱلَّذِى قُلْتُمْ فَلِمَ قَتَلْتُمُوهُمْ إِن كُنتُمْ صَٰدِقِينَ ﴿١٨٣﴾

(നബിയേ) പറയുക: 'എന്റെ മുമ്പ് പല റസൂലുകളും വ്യക്തമായ തെളിവുകൾ സഹിതവും നിങ്ങൾ (ഈ) പറഞ്ഞത് സഹിതവും നിങ്ങൾക്ക് വരുകയുണ്ടായിട്ടുണ്ട്; എന്നിട്ട് എന്തിനാണ് നിങ്ങളവരെ കൊലചെയ്തത്- നിങ്ങൾ സത്യവാൻമാരാണെങ്കിൽ?!'

فَإِن كَذَّبُوكَ فَقَدْ كُذِّبَ رُسُلٌ مِّن قَبْلِكَ جَآءُو بِٱلْبَيِّنَٰتِ وَٱلزُّبُرِ وَٱلْكِتَٰبِ ٱلْمُنِيرِ ﴿١٨٤﴾

﴾184﴿ എനി (പിന്നെയും), അവർ നിന്നെ വ്യാജമാക്കുകയാണെങ്കിൽ (അതിൽ പരിഭവിക്കാനില്ല;) കാരണം, നിനക്കുമുമ്പ് പല റസൂലുകളും വ്യാജമാക്കപ്പെടുകയുണ്ടായി; അവർ, വ്യക്തമായ തെളിവുകളും, ഏടുകളും, വെളിച്ചം നൽകുന്ന വേദഗ്രന്ഥവും, കൊണ്ടുവന്നിരിക്കുന്നു. [എന്നിട്ടും വ്യാജമാക്കപ്പെടുകയാണ് ചെയ്തത്.]

---

﴾183﴿ الَّذِينَ قَالُوا പറഞ്ഞവരാണ് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَهِدَ إِلَيْنَا ഞങ്ങൾക്ക് ആജ്ഞ നൽകിയിരിക്കുന്നു أَلَا نُؤْمِنَ ഞങ്ങൾ വിശ്വസിക്കരുതെന്ന്, വിശ്വസിക്കാതിരിക്കുവാൻ لِرَسُولٍ ഒരു റസൂലിനേയും حَتَّى يَأْتِيَنَا അദ്ദേഹം ഞങ്ങൾക്ക് (ഞങ്ങളിൽ) വരുന്നതുവരെ بِقُرْبَانٍ ഒരു ബലി കർമവുമായി, യാഗകർമവും കൊണ്ട് تَأْكُلُهُ അതിനെ തിന്നും النَّارُ അഗ്നി قُلْ നീ പറയുക قَدْ جَاءَكُمْ നിങ്ങൾക്ക് വന്നിട്ടുണ്ട് رُسُلٌ പല റസൂലുകൾ مِنْ قَبْلِي എന്റെ മുമ്പ് بِالْبَيِّنَاتِ തെളിവുകളുമായി وَبِالَّذِي قُلْتُمْ നിങ്ങൾ പറഞ്ഞത് സഹിതവും فَلِمَ എന്നാൽ എന്തിന് قَتَلْتُمُوهُمْ നിങ്ങളവരെ കൊന്നു إِنْ كُنْتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യവാൻമാർ ﴾184﴿ فَإِنْ كَذَّبُوكَ എനി അവർ നിന്നെ വ്യാജമാക്കുന്നപക്ഷം فَقَدْ كُذِّبَ എന്നാൽ (കാരണം) വ്യാജമാക്കപ്പെട്ടിട്ടുണ്ട് رُسُلٌ പല റസൂലുകൾ مِنْ قَبْلِكَ നിന്റെ മുമ്പ് جَاءُوا അവർ വന്നിരി

ക്കുന്നു, വന്ന بِالْبَيِّنَاتِ (വ്യക്തമായ) തെളിവുകൾ കൊണ്ട് (സഹിതം) وَالزُّبُرِ ഏടു കളും وَالْكِتَابِ ഗ്രന്ഥവും, വേദപുസ്തകവും الْمُنِيرِ പ്രകാശം (വെളിച്ചം) നൽകു ന്നതായ

---

യഹൂദികൾ കെട്ടിച്ചമച്ച ഒരു കള്ളവാദത്തെ ചൂണ്ടിക്കാട്ടി ആക്ഷേപിക്കുകയാണ്. ഒരു ബലികർമം നടത്തുകയും അതിനെ ദിവ്യമായ അഗ്നി വന്ന് ദഹിപ്പിക്കുകയും ചെയ്ത് കാണിച്ചാലല്ലാതെ ഒരു ദൈവദൂതനെയും വിശ്വസിക്കരുതെന്നാണ് ഞങ്ങളോട് അല്ലാഹു കൽപിച്ചിരിക്കുന്നത്. അതുകൊണ്ട് അങ്ങനെ ഒരു ബലികർമം നടത്തിയല്ലാതെ ഞങ്ങൾക്ക് മുഹമ്മദിനെ വിശ്വസിക്കുവാൻ നിവൃത്തിയില്ലെന്നായിരുന്നു അവരുടെ ജൽപ നം. ശരി, അങ്ങനെയാണെങ്കിൽ, വ്യക്തമായ പല ദൃഷ്ടാന്തങ്ങളോടുകൂടിയും, നിങ്ങൾ ജൽപിക്കുന്ന അതേ ബലി ദൃഷ്ടാന്തം കാണിച്ചുകൊണ്ടും മുമ്പ് നിങ്ങളിൽ കഴിഞ്ഞു പോയ പല റസൂലുകളെയും നിങ്ങൾ വ്യാജമാക്കുകയും, കൊലപ്പെടുത്തുകയും ചെയ്തി ട്ടുണ്ടല്ലോ. നിങ്ങളുടെ വാദം ശരിയാണെങ്കിൽ അങ്ങനെ ചെയ്യാൻ കാരണമെന്ത്?! ഈ വാദം തനി കള്ളമാണെന്നുള്ളതിന് നിങ്ങളുടെ ചരിത്രം തന്നെ സാക്ഷിയാണല്ലോ. എന്ന് അവരോട് മറുപടി പറയുവാൻ അല്ലാഹു നബിﷺയെ ഉപദേശിക്കുന്നു. അവരുടെ ഇത്തരം വാദങ്ങളെല്ലാം തട്ടിപ്പുമാത്രമാണെന്ന് വെളിവായിട്ട് പിന്നെയും അവർ സത്യം സ്വീകരിക്കുവാൻ തയ്യാറാകുന്നില്ലെങ്കിൽ അതിൽ പരിഭവിക്കുകയോ വ്യസനിക്കുകയോ ചെയ്യേണ്ടതില്ല. വേണ്ടത്ര തെളിവുകളും, ദൈവികമായ രേഖകളും സത്യാസത്യങ്ങൾ വ്യക്തമായി വിവരിക്കുന്ന വേദഗ്രന്ഥവും കൊണ്ടുവന്ന പല റസൂലുകളും ഇതിനുമുമ്പ് നിഷേധിക്കപ്പെട്ടിട്ടുണ്ട്. ഈ നിഷേധം നടാടെയൊന്നുമുള്ളതല്ല എന്ന് നബിﷺയെ സമാ ധാനിപ്പിക്കുകയും ചെയ്യുന്നു.

യാഗം, ഹോമം, പ്രായശ്ചിത്തം എന്നിങ്ങനെയുള്ള പേരുകളിൽ പലതരം ബലികർമ ങ്ങളും ബൈബ്ളിൽ കാണാം. (ന്യായാധിപൻമാർ: 6ൽ 21; 13ൽ 20; ലേവ്യർ: 9ൽ 24 മുത ലായവ നോക്കുക.) കാള മുതലായ മൃഗങ്ങൾ, അവയുടെ അംശങ്ങൾ, ധാന്യം മുത ലായ ഭോജ്യവസ്തുക്കൾ ഇവയൊക്കെ അതിനായി ഉപയോഗിക്കപ്പെടുമായിരുന്നു. മിക്ക വാറും അവയെല്ലാം നിശ്ചിത വിധികൾക്കനുസരിച്ച് യാഗപീഠങ്ങളിൽ വെച്ച് തീയിട്ട് ദഹിക്കപ്പെടുകയായിരുന്നു പതിവ്. ചില ക്വുർആൻ വ്യാഖ്യാതാക്കളും ബൈബ്ളും ചൂണ്ടി ക്കാട്ടുന്നതുപോലെ, അദൃശ്യമായ ദിവ്യാഗ്നി വന്ന് യാഗവസ്തുക്കളെ നശിപ്പിക്കുന്ന ചില തരം ബലികർമങ്ങളും അക്കൂട്ടത്തിൽ ഉണ്ടായിരുന്നു. (*) ഇങ്ങനെയുള്ള യാഗകർമങ്ങ ളിൽ പലതും പ്രവാചകൻമാരുടെ കൈക്ക് വെളിപ്പെടുന്ന 'മുഅ്ജിസത്ത്' (അമാനുഷിക സംഭവം)കളായി ഗണിക്കപ്പെടാറുണ്ടെങ്കിലും ഒരു പ്രവാചകന്റെ പ്രവാചകത്വത്തെയൊ, ദിവ്യദൗത്യത്തെയോ സ്ഥാപിക്കുന്നതിനുള്ള ഉപാധിയായി അത് ബൈബ്ളിൽ പ്രസ്താ വിക്കുന്നില്ല. അപ്പോൾ, യഹൂദികളുടെ പ്രസ്തുത വാദം കള്ളമാണെന്ന് ബൈബ്ളിൽ നിന്ന് തന്നെ തെളിയുന്നു. എന്നാലും, അല്ലാഹു പ്രസ്താവിച്ചതുപോലെ, ഒരു പ്രവാച കൻ നടത്തിയ യാഗകർമം ദിവ്യാഗ്നികൊണ്ട് ദഹിക്കപ്പെടുകയെന്ന ആ ദൃഷ്ടാന്തം

---

***(*) ദിവ്യാഗ്നി വന്ന് ദഹിപ്പിക്കുക എന്നത് തങ്ങളുടെ യുക്തിക്കും ശാസ്ത്രത്തിനും മനസ്സിലാക്കുവാൻ കഴിയാത്തതുകൊണ്ടായിരിക്കാം ചില ആധുനിക വ്യാഖ്യാതാ ക്കൾ ഇവിടെ ജനങ്ങൾ തീയിട്ട് ദഹിപ്പിക്കുന്ന സമ്പ്രദായം മാത്രം പ്രസ്താവിച്ചുകാ ണുന്നത്.***

കണ്ടിട്ട് പിന്നെയും ആ പ്രവാചകനെ നിഷേധിക്കുകയും കൊലപ്പെടുത്തുവാൻ ശ്രമിക്കുകയും ചെയ്തതിന് ബൈബ്ളിൽ തന്നെ ഉദാഹരണം കാണാം. അല്ലാഹുവിന്റെ പ്രസ്താവനക്ക് ബൈബ്ളിന്റെ സാക്ഷ്യം ആവശ്യമില്ല. എന്നാലും, യഹൂദികളുടെ വാദം പൊള്ളയാണെന്ന് വേദക്കാരുടെ കൈവശമുള്ള അവരുടെ വേദഗ്രന്ഥം തന്നെ സാക്ഷ്യം വഹിക്കുന്നുവെന്ന് മനസ്സിലാക്കുവാൻ അത് ഉതകുമല്ലോ. അതിന്റെ ചുരുക്കം ഇതാണ് :-

'ഇസ്രായേലിലെ രാജാവായ ആഹാബ് ഏലിയാവിനോട് (ഇൽയാസ് നബിയോട്) ചോദിച്ചു: നീ ഇസ്രാഈലിനെ കഷ്ടപ്പെടുത്തുന്നവനോ? ഞാനല്ല, നീയും നിന്റെ പിതൃഭവനവുമാണ്. നിങ്ങൾ യഹോവയെ (അല്ലാഹുവിനെ) ഉപേക്ഷിച്ച് ബാൽ ( بعل ) വിഗ്രഹങ്ങളെ സേവിക്കുന്നതുകൊണ്ടാണത് എന്ന് ഏലിയാവ് ഉത്തരം പറഞ്ഞു... അങ്ങനെ, അദ്ദേഹം ആവശ്യപ്പെട്ടപ്രകാരം ബാൽ വിഗ്രഹങ്ങളെ സേവിക്കുന്ന (കള്ള) പ്രവാചകൻമാരെയും, ഇസ്രാഈല്യരെ ഒക്കെയും കർമേൽ പർവതത്തിൽ ഒരുമിച്ചുകൂട്ടി. അദ്ദേഹം പറഞ്ഞു: നിങ്ങൾ എത്രത്തോളം രണ്ട് തോണിയിൽ കാൽവെക്കും. യഹോവയാണ് ദൈവമെങ്കിൽ അവനെ അനുഗമിക്കുവിൻ, ബാൽ ആണ് ദൈവമെങ്കിൽ അവനെ അനുഗമിക്കുവിൻ... യഹോവയുടെ പ്രവാചകനായി ഞാൻ ഒരുവൻ മാത്രം. ബാലിന്റെ പ്രവാചകൻമാരോ നാനൂറ്റി അൻപതും. ആഹാബ് രണ്ട് കാള കൊണ്ടുവരട്ടെ. ഒരു കാളയെ അവരും ഒരു കാളയെ ഞാനും ഖണ്ഡം ഖണ്ഡമാക്കി വിറകിൻമേൽ വെക്കുക. നിങ്ങളുടെ ദൈവത്തിന്റെ നാമത്തിൽ നിങ്ങളും, യഹോവയുടെ നാമത്തിൽ ഞാനും വിളിച്ചപേക്ഷിക്കുക. അങ്ങനെ തീ കൊണ്ട് ഉത്തരമരുളുന്ന ദൈവം തന്നെ ദൈവമെന്ന് വെക്കുക. ആദ്യം ബാലയുടെ പ്രവാചകൻമാർ അവരുടെ കാളയെ ഒരുക്കി. ബാലയെ വിളിച്ചപേക്ഷിച്ചു. ഉത്തരമുണ്ടായില്ല. ഏലിയാവ് അവരെ പരിഹസിച്ചു. അനന്തരം ഏലിയാവിന്റെ കാളയെ യാഗപീഠത്തിൽ ഒരുക്കിവെച്ച് യഹോവയെ വിളിച്ചപേക്ഷിച്ചു. ഉടനെ യഹോവയുടെ തീ ഇറങ്ങി ഹോമയാഗവും വിറകും മണ്ണും ദഹിപ്പിച്ചു. തോട്ടിലെ വെള്ളവും വറ്റി. ജനങ്ങൾ അത് കണ്ടു. ബാലിന്റെ പ്രവാചകൻമാരെ അവർ വെട്ടിക്കൊന്നു. പക്ഷേ, പിന്നീട് ബാലിന്റെ ആരാധകയായിരുന്ന ഈസബെൽ രാജ്ഞിയുടെ ആവശ്യപ്രകാരം ഏലിയാവിനെ കൊലപ്പെടുത്തുവാൻ ആഹാബി രാജാവ് ശ്രമങ്ങൾ നടത്തി. അതിൽ നിന്ന് രക്ഷപ്പെടുവാൻവേണ്ടി ഏലിയാവ് സ്ഥലം വിട്ടു. ദെമ്മെശേക്കി (ദിമശ്ഖ്)ന്റെ ഭാഗത്തേക്ക് പോയിക്കൊള്ളുവാൻ യഹോവയുടെ കൽപനയുണ്ടാവുകയും ചെയ്തു. (1. രാജാക്കൾ: അ: 18, 19), ആഹാബ് ഒരു ഇസ്റാഈൽ രാജാവും, യഹോവയിൽ വിശ്വസിക്കുന്നവനുമായിരുന്നു. എന്നിട്ടും അവൻ വിഗ്രഹാരാധകയായിരുന്ന ഭാര്യയുടെ ഇഷ്ടം സമ്പാദിക്കുവാൻ വേണ്ടിയാണ് ഇൽയാസ് (അ)നെ കൊലപ്പെടുത്തുവാൻ ശ്രമം നടത്തിയത്. (*)

***(*) വേദപുസ്തക നിഘണ്ടുവിൽ പറയുന്നു:- ഏകദേശം ക്രി. മു 875-853 വരെ രാജ്യം ഭരിച്ച യിസ്രയേൽ രാജാവായ ആഹാബ് ഈസബേലിനെ വിവാഹം ചെയ്തു... ഇവൻ സമർത്ഥനും ധീരനുമായിരുന്നു. എങ്കിലും ഭാര്യയായ ഈസാബേൽ ബാലിനെ വന്ദിച്ചതുകൊണ്ടും, അവൾ അവനെക്കൂടെ അതിന് അനുകൂലിയാക്കിയതുകൊണ്ടും ജനങ്ങൾക്ക് വളരെ നഷ്ടം ഭവിച്ചു. തൻ നിമിത്തം യഹോവയുടെ മതത്തിനും ബാലിന്റെ മതത്തിനും തമ്മിൽ ശത്രുതയുണ്ടായി. ബാലിന്റെ പക്ഷത്തിൽ ഈസാബേലും, ആ ഹാബിന്റെ കൂട്ടുകാരും, യഹോവയുടെ പക്ഷത്തിൽ ഏലിയാ പ്രവാചകനും ചില ഭക്തൻമാരുമായിരുന്നു.' (പേജ്: 43)***

كُلُّ نَفْسٍ ذَآئِقَةُ ٱلْمَوْتِ ۗ وَإِنَّمَا تُوَفَّوْنَ أُجُورَكُمْ يَوْمَ ٱلْقِيَـٰمَةِ ۖ فَمَن زُحْزِحَ عَنِ ٱلنَّارِ وَأُدْخِلَ ٱلْجَنَّةَ فَقَدْ فَازَ ۗ

﴾185﴿ എല്ലാ ദേഹവും [ആളും] മരണത്തെ രുചിനോക്കുന്നതാകുന്നു. നിങ്ങളുടെ കൂലി [കർമഫലം]കൾ ഖിയാമത്തുനാളിലേ നിങ്ങൾക്ക് നിറവേറ്റിത്തരപ്പെടുകയുള്ളൂ. അപ്പോൾ, ആർ നരകത്തിൽ നിന്ന് അകറ്റപ്പെടുകയും, സ്വർഗത്തിൽ പ്രവേശിക്കപ്പെടുകയും ചെയ്തുവോ അവൻ ഭാഗ്യം പ്രാപിച്ചു.

وَمَا ٱلْحَيَوٰةُ ٱلدُّنْيَآ إِلَّا مَتَـٰعُ ٱلْغُرُورِ ﴿١٨٥﴾

ഐഹിക ജീവിതം വഞ്ചനയുടെ വിഭവം അല്ലാതെ (മറ്റൊന്നും) അല്ല.

لَتُبْلَوُنَّ فِىٓ أَمْوَٰلِكُمْ وَأَنفُسِكُمْ وَلَتَسْمَعُنَّ مِنَ ٱلَّذِينَ أُوتُوا۟ ٱلْكِتَـٰبَ مِن قَبْلِكُمْ وَمِنَ ٱلَّذِينَ أَشْرَكُوٓا۟ أَذًى كَثِيرًا ۚ وَإِن تَصْبِرُوا۟

﴾186﴿ നിങ്ങളുടെ സ്വത്തുക്കളിലും നിങ്ങളുടെ ദേഹങ്ങളിലും നിങ്ങൾ നിശ്ചയമായും പരീക്ഷണം ചെയ്യപ്പെടുന്നതാണ്. നിങ്ങൾക്ക് മുമ്പ് വേദഗ്രന്ഥം നൽകപ്പെട്ടവരിൽ നിന്നും, 'ശിർക്ക്' [ബഹുദൈവവിശ്വാസം] സ്വീകരിച്ചവരിൽ നിന്നും നിങ്ങൾ ധാരാളം പീഡനം [പീഡനവാക്കുകൾ] കേൾക്കുകയും തന്നെ ചെയ്യും.

وَتَتَّقُوا۟ فَإِنَّ ذَٰلِكَ مِنْ عَزْمِ ٱلْأُمُورِ ﴿١٨٦﴾

നിങ്ങൾ ക്ഷമിക്കുകയും, സൂക്ഷ്മത പാലിക്കുകയും ചെയ്യുന്നുവെങ്കിൽ, നിശ്ചയമായും അത് (ഒഴിച്ചുകൂടാത്ത) ദൃഢകാര്യങ്ങളിൽ പെട്ടതാകുന്നു.

---

﴾185﴿ كُلُّ نَفْسٍ എല്ലാ ദേഹവും, ആളും ذَائِقَةُ രുചി നോക്കുന്നതാണ് الْمَوْتِ മരണത്തെ وَإِنَّمَا تُوَفَّوْنَ നിങ്ങൾക്ക് നിറവേറ്റി (പൂർത്തിയാക്കി) തരപ്പെടുകയുള്ളൂ أُجُورَكُمْ നിങ്ങളുടെ പ്രതിഫലങ്ങൾ يَوْمَ الْقِيَامَةِ ഖിയാമത്തുനാളിൽ (മാത്രം) فَمَنْ അപ്പോൾ ആർ زُحْزِحَ അവൻ അകറ്റപ്പെട്ടു عَنِ النَّارِ നരകത്തിൽ നിന്ന് وَأُدْخِلَ അവൻ പ്രവേശിപ്പിക്കപ്പെടുകയും ചെയ്തു الْجَنَّةَ സ്വർഗത്തിൽ فَقَدْ فَازَ എന്നാൽ തീർച്ചയായും അവർ ഭാഗ്യം പ്രാപിച്ചു وَمَا الْحَيَاةُ ജീവിതമല്ല الدُّنْيَا ഐഹിക إِلا مَتَاعُ വിഭവം (സാമഗ്രികൾ) അല്ലാതെ الْغُرُورِ വഞ്ചനയുടെ, കൃത്രിമത്തിന്റെ

﴾186﴿ لَتُبْلَوُنَّ നിശ്ചയമായും നിങ്ങൾ പരീക്ഷിക്കപ്പെടും فِي أَمْوَالِكُمْ നിങ്ങളുടെ സ്വത്തുകളിൽ وَأَنْفُسِكُمْ നിങ്ങളുടെ ദേഹ(സ്വന്ത)ങ്ങളിലും وَلَتَسْمَعُنَّ നിങ്ങൾ കേൾക്കുകയും ചെയ്യും مِنَ الَّذِينَ യാതൊരുകൂട്ടരിൽ നിന്ന് أُوتُوا الْكِتَابَ വേദഗ്രന്ഥം നൽകപ്പെട്ട مِنْ قَبْلِكُمْ നിങ്ങളുടെ മുമ്പ് وَمِنَ الَّذِينَ യാതൊരു കൂട്ടരിൽ നിന്ന് أَشْرَكُوا അവർ ബഹുദൈവ വിശ്വാസം സ്വീകരിച്ച أَذًى പീഡനം, ശൈ്വരക്കേട്, ഉപദ്രവം كَثِيرًا വളരെ, ധാരാളം وَإِنْ تَصْبِرُوا നിങ്ങൾ ക്ഷമിക്കുന്ന പക്ഷം وَتَتَّقُوا നിങ്ങൾ സൂക്ഷിക്കുകയും فَإِنَّ ذَلِكَ എന്നാൽ നിശ്ചയമായും അത് مِنْ عَزْمِ الْأُمُورِ ദൃഢ (ഉറച്ച– ധീര– ഒഴിച്ചുകൂടാത്ത) കാര്യങ്ങളിൽ പെട്ടതാണ്

---

സജ്ജനങ്ങൾക്ക് സന്തോഷ വാർത്തയും, ദുർജ്ജനങ്ങൾക്ക് വമ്പിച്ച താക്കീതും ഉൾക്കൊള്ളുന്ന രണ്ട് വചനങ്ങളാണിത്. എല്ലാവരും മരണം ആസ്വദിക്കുന്നവരാണ്. ആർക്കും അതിൽ നിന്നൊഴിവില്ല. എല്ലാവരുടെയും കർമഫലങ്ങൾ കണക്കുതീർത്ത് കൊടുക്കപ്പെടുന്നത് ക്വിയാമത്തുനാളിൽ മാത്രമായിരിക്കും. സജ്ജനങ്ങൾക്ക് സ്വർഗവും ദുർജ്ജനങ്ങൾക്ക് നരകവുമായിരിക്കും ലഭിക്കുക. മൂന്നാമതൊരു സ്ഥാനം ലഭിക്കുവാനില്ല. നരകത്തിൽ നിന്ന് ഒഴിവായി കിട്ടുകയും സ്വർഗത്തിൽ പ്രവേശനം ലഭിക്കുകയും ചെയ്താൽ അതിൽപരം സൗഭാഗ്യം മറ്റൊന്നില്ല. മറിച്ചാണ് ലഭിക്കുന്നതെങ്കിൽ അതിൽപരം ദൗർഭാഗ്യവും വേറെയില്ല. അപ്പോൾ, സജ്ജനങ്ങൾ ഈ ലോകത്ത് വെച്ച് എന്തെല്ലാം കഷ്ടനഷ്ടങ്ങൾക്കും പരീക്ഷണങ്ങൾക്കും വിധേയരായിരുന്നാലും അതെല്ലാം ആ മഹാഭാഗ്യത്തിലേക്കുള്ള വഴി സുഗമമാക്കുക മാത്രമായിരിക്കും. നേരെ മറിച്ച് ദുർജ്ജനങ്ങൾക്ക് ഇവിടെ വച്ച് എത്ര തന്നെ സുഖ സൗകര്യങ്ങൾ ലഭിച്ചിരുന്നാലും അത് നരകത്തിലേക്കുള്ള മാർഗം തെളിയിക്കുന്നവയുമായിരിക്കും. അഥവാ, ഈ ജീവിതത്തിലെ സുഖദുഃഖങ്ങൾ സാക്ഷാൽ ഭാഗ്യനിർഭാഗ്യങ്ങളുടെ മാനദണ്ഡങ്ങളല്ല. ഐഹിക ജീവിതം ആകപ്പാടെ നോക്കിയാൽ കൃത്രിമ വിഭവങ്ങളുടെ സമുച്ചയമാകുന്നു. ഒന്നും ശാശ്വതമല്ല. നല്ലതെന്ന് തോന്നിക്കുന്നത് പലതും യഥാർത്ഥത്തിൽ ദോഷകരമായിരിക്കും. മറിച്ചുമുണ്ടായിരിക്കും. അതുകൊണ്ട് ആരും അതിൽ വഞ്ചിതരാകരുത്. സത്യവിശ്വാസികൾ അല്ലാഹുവിന്റെ ഇഷ്ടത്തിന് പാത്രമാകുന്നവരാണെന്ന് വച്ച് അവർക്ക് ഈ ജീവിതത്തിൽ വിഷമങ്ങളൊന്നും അനുഭവിക്കേണ്ടിവരികയില്ലെന്ന് ധരിച്ചുകൂടാ. അവരുടെ സ്വന്തം ദേഹങ്ങളിലും സ്വത്തുക്കളിലുമെല്ലാം തന്നെ അവർ പല പരീക്ഷണത്തിനും വിധേയരാകുക തന്നെ ചെയ്തേക്കും. വേദക്കാരെന്നോ മറ്റോ ഉള്ള വ്യത്യാസം കൂടാതെ എല്ലാതരം അവിശ്വാസികളിൽ നിന്നും പലതരം ഉപദ്രവവും ശൈ്വരക്കേടും അവർ നേരിടേണ്ടി വരികയും ചെയ്യും. അതിലൊക്കെ ക്ഷമ കൈക്കൊള്ളുകയും, അല്ലാഹുവിന്റെ നിയമ നിർദ്ദേശങ്ങൾ ലംഘിക്കാതെ സൂക്ഷ്മത പാലിച്ചുപോരുകയുമാണവർ ചെയ്യേണ്ടത്. അതാകട്ടെ കേവലം നിസ്സാരമായ ഒരു വിഷയവുമല്ല. ഗൗരവപ്പെട്ടതും അനുപേക്ഷണിയമായതുമാകുന്നു. എന്നൊക്കെയാണ് ഈ വചനങ്ങൾ ഉൾക്കൊള്ളുന്ന ആശയങ്ങൾ.

മഴയില്ലായ്മ, വെള്ളപ്പൊക്കം, വിളനാശം, ഉൽപാദനകുറവ്, വരവിൽ കവിഞ്ഞ ചിലവിന്റെ ആവശ്യകത, വ്യാപാരനഷ്ടം ആദിയായവയെല്ലാം സ്വത്തുക്കളിൽ നേരിടുന്ന പരീക്ഷണങ്ങളാകുന്നു. യുദ്ധം, ശത്രുക്കളുടെ ആക്രമണം, രോഗം, ബന്ധനം, മരണം, മുറിവ്, ഭയം, വ്യസനം പോലെയുള്ളവ ദേഹങ്ങളിലുള്ള പരീക്ഷണങ്ങളുമത്രെ. വേദ

ക്കാരിൽ നിന്നും മുശ്‌രിക്കുകളിൽ നിന്നും പീഡനങ്ങൾ അനുഭവിക്കേണ്ടി വരുകയെന്നത് പലതരത്തിലുമാവാം. ഇസ്‌ലാമിനെയോ, നബിﷺയെയോ, മുസ്‌ലിംകളെയോ, ക്വുർആനെയോ, മത ചിഹ്നങ്ങളെയോ, ധാർമിക മൂല്യങ്ങളെയോ, ശരീഅത്ത് നിയമങ്ങളെയോ ബാധിക്കുന്ന എല്ലാ ആക്ഷേപങ്ങളും, പരിഹാസങ്ങളും, ഭീഷണികളും, എതിർ പ്രചാരണങ്ങളുമൊക്കെ അതിൽ ഉൾപ്പെടും. ഇബ്നുകഥീർ (റ) ചൂണ്ടിക്കാട്ടിയതുപോലെ, മത പ്രബോധനം, സത്യപ്രചാരണം, അന്ധവിശ്വാസങ്ങൾക്കെതിരെയുള്ള സമരം ആദിയായ തുറകളിൽ ഏർപ്പെടുന്നവർക്ക് പല പ്രതികൂല സാഹചര്യങ്ങളെയും, എതിർശക്തികളെയും നേരിടേണ്ടി വരുന്നത് സ്വാഭാവികമാണ്. അല്ലാഹുവിൽ ഭരമേൽപിച്ചുകൊണ്ട് ക്ഷമയും സൂക്ഷ്മതയും പാലിക്കൽ തന്നെയാണ് അതിനും പ്രധാന പ്രതിവിധിയായുള്ളത്. والله الموفق

وَإِذْ أَخَذَ ٱللَّهُ مِيثَٰقَ ٱلَّذِينَ أُوتُوا۟ ٱلْكِتَٰبَ لَتُبَيِّنُنَّهُۥ لِلنَّاسِ وَلَا تَكْتُمُونَهُۥ

**《187》 വേദഗ്രന്ഥം നൽകപ്പെട്ടവരുടെ ഉറപ്പ് അല്ലാഹു (അവരിൽ നിന്ന്) വാങ്ങിയ സന്ദർഭം (ഓർക്കുക): നിശ്ചയമായും, നിങ്ങൾ അത് [വേദഗ്രന്ഥം] മനുഷ്യർക്ക് വിവരിച്ചുകൊടുക്കുകയും, അത് മൂടിവെക്കാതിരിക്കുകയും, ചെയ്യുമെന്ന്.**

فَنَبَذُوهُ وَرَآءَ ظُهُورِهِمْ وَٱشْتَرَوْا۟ بِهِۦ ثَمَنًا قَلِيلًا ۖ فَبِئْسَ مَا يَشْتَرُونَ ﴿١٨٧﴾

**എന്നിട്ട്, അവരതിനെ തങ്ങളുടെ പിൻപുറത്തേക്ക് ഇട്ടുകളഞ്ഞു; അതിന് (പകരം) തുച്ഛമായ വില വാങ്ങുകയും ചെയ്തു. അപ്പോൾ, അവർ വാങ്ങിക്കൊണ്ടിരുന്നത് എത്രയോ ചീത്ത!**

لَا تَحْسَبَنَّ ٱلَّذِينَ يَفْرَحُونَ بِمَآ أَتَوا۟ وَّيُحِبُّونَ أَن يُحْمَدُوا۟ بِمَا لَمْ يَفْعَلُوا۟ فَلَا تَحْسَبَنَّهُم بِمَفَازَةٍ مِّنَ ٱلْعَذَابِ ۖ

**《188》 തങ്ങൾ കൊണ്ടുവന്ന [ചെയ്ത]തിനെപ്പറ്റി സന്തോഷം കൊള്ളുകയും, തങ്ങൾ ചെയ്തിട്ടില്ലാത്തതിനെപ്പറ്റി തങ്ങൾ സ്തുതിക്കപ്പെടുവാൻ ഇഷ്ടപ്പെടുകയും ചെയ്യുന്നവരെ തീർച്ചയായും നീ വിചാരിക്കേണ്ടാ. (അതെ) അവർ ശിക്ഷയിൽ നിന്ന് (രക്ഷപ്പെട്ട്) ഭാഗ്യത്തിലാണെന്ന് തീർച്ചയായും നീ വിചാരിക്കേണ്ട.**

وَلَهُمْ عَذَابٌ أَلِيمٌ ﴿١٨٨﴾

**അവർക്ക് വേദനയേറിയ ശിക്ഷയുണ്ട് താനും.**

| | |
|---|---|
| ﴿189﴾ **അല്ലാഹുവിനാണ് ആകാശങ്ങളുടെയും, ഭൂമിയുടെയും രാജാധിപത്യം.** | وَلِلَّهِ مُلْكُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۗ |
| **അല്ലാഹു എല്ലാ കാര്യത്തിനും, കഴിവുള്ളവനുമാകുന്നു.** | وَٱللَّهُ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿١٨٩﴾ |

﴿187﴾ وَإِذْأَخَذَ വാങ്ങിയ സന്ദർഭം اللهُ അല്ലാഹു مِيثَاقَ الَّذِينَ യാതൊരു കൂട്ടരുടെ ഉറപ്പ് (കരാറ്) أُوتُوا الْكِتَابَ വേദഗ്രന്ഥം നൽകപ്പെട്ട لَتُبَيِّنُنَّهُ തീർച്ചയായും നിങ്ങളതിനെ വിവരിച്ചു കൊടുക്കും لِلنَّاسِ ജനങ്ങൾക്ക് وَلَاتَكْتُمُونَهُ നിങ്ങളതിനെ മറച്ചുവെക്കാതെയുമിരിക്കും فَنَبَذُوهُ എന്നിട്ട് അവരതിനെ ഇട്ടു, എറിഞ്ഞു وَرَاءَ ظُهُورِهِمْ അവരുടെ മുതുകുകളുടെ പിന്നിൽ, പിൻപുറത്തേക്ക് وَاشْتَرَوْا അവർ വാങ്ങുകയും ചെയ്തു بِهِ അതിന് (പകരം) ثَمَنًا വില قَلِيلًا തുച്ഛമായ فَبِئْسَ അപ്പോൾ, എത്രയോ ചീത്ത مَايَشْتَرُونَ അവർ വാങ്ങിക്കൊണ്ടിരുന്നത്. ﴿188﴾ لَا تَحْسَبَنَّ തീർച്ചയായും നീ വിചാരിക്കേണ്ട الَّذِينَ യാതൊരു കൂട്ടരെ يَفْرَحُونَ അവർ സന്തോഷം കൊള്ളും, ആഹ്ളാദിക്കുന്നു بِمَا أَتَوْا അവർ കൊണ്ടുവന്ന (ചെയ്ത- കാട്ടിയ)തിനെപ്പറ്റി وَيُحِبُّونَ അവർ ഇഷ്ടപ്പെടുകയും ചെയ്യുന്നു أَنْ يُحْمَدُوا അവർ സ്തുതിക്കപ്പെടുവാൻ بِمَالَمْ يَفْعَلُوا അവർ ചെയ്യാത്തതിനെപ്പറ്റി فَلَاتَحْسَبَنَّهُمْ എന്നാൽ (അതായത്) നീ വിചാരിക്കേണ്ട بِمَفَازَةٍ ഭാഗ്യത്തിലാണെന്ന്, രക്ഷയിലാണെന്ന് مِنَ الْعَذَابِ ശിക്ഷയിൽ നിന്ന് وَلَهُمْ അവർക്കുണ്ടുതാനും عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ ﴿189﴾ وَلِلَّهِ അല്ലാഹുവിനാണ് مُلْكُ രാജാധിപത്യം السَّمَاوَاتِ ആകാശങ്ങളുടെ وَالْأَرْضِ ഭൂമിയുടെയും وَاللَّهُ അല്ലാഹുവാകട്ടെ عَلَىٰ كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാകുന്നു

വേദഗ്രന്ഥത്തിന്റെ ഉള്ളടക്കങ്ങളൊന്നും മൂടിവെക്കാതെ യഥാരൂപത്തിൽ ജനങ്ങൾക്ക് വിവരിച്ചുകൊടുക്കുവാൻ വേദക്കാർ പൊതുവിലും, അവരിലെ പണ്ഡിതൻമാർ പ്രത്യേകിച്ചും ബാധ്യസ്ഥരാണ്. അവരുടെ പ്രവാചകൻമാർ മുഖേന അതവരെ ചുമതലപ്പെടുത്തുകയും, അവരത് ഏറ്റെടുക്കുകയും ചെയ്തിട്ടുണ്ട്. അതാണ് അവരുടെ ഉറപ്പ്- കരാർ- അല്ലാഹു മേടിച്ചു എന്ന് പറഞ്ഞത്. ഈ കരാർ അവർ പാലിച്ചില്ല. വേദഗ്രന്ഥം തന്നെ പുറം തള്ളിക്കളയുകയാണവർ ചെയ്തത്. (*) അതിന്റെ പല ഭാഗങ്ങളും- വിശേഷിച്ച് നബിﷺയുടെ പ്രവാചകത്വത്തെ സ്ഥിരീകരിക്കുന്നതും, തങ്ങളുടെ മാമൂലാചാരങ്ങൾക്ക്

***(*) ക്രി. മു. 639- 608ൽ ഭരിച്ച യോശിയാവ് എന്ന യഹൂദ രാജാവിന്റെ വാഴ്ചകാലത്ത് യരൂശലേമി (ബൈത്തുൽ മുകദ്ദസി)ലെ മഹാ പുരോഹിതനായ തിൽകിയാവ് അവിടെ തൗറാത്തിന്റെ പ്രതി കണ്ടെത്തിയെന്നും, നമുക്ക് വേണ്ടി എഴുതപ്പെട്ട ഈ ഗ്രന്ഥത്തിലെ വാക്യങ്ങൾ നമ്മുടെ പിതാക്കൻമാർ കേൾക്കായ്ക കൊണ്ട് നമ്മുടെ മേൽ യഹോവയുടെ കോപം ഇറങ്ങിയെന്ന് രാജാവ് പറഞ്ഞുവെന്നും, അവസാനം അന്യ ദേവൻമാർക്കുള്ള പൂജാഗിരികളിൽ ആരാധന നടത്തുന്ന പതിവ് രാജാവ് നിർത്തലാക്കിയെന്നും, യെരുശലേമിൽ മാത്രം ആരാധന നടത്തുവാനുള്ള***

നിരക്കാത്തതും– അവർ വിട്ടുകളഞ്ഞു. അഥവാ പുറത്തുപറയാതെയും, അന്യഥാ വ്യാഖ്യാനിച്ചും, മാറ്റി മറിച്ചും യഥാർത്ഥം മൂടിവെച്ച് കളഞ്ഞു. ഐഹികമായ കാര്യലാഭങ്ങളും സ്വാർത്ഥമോഹങ്ങളും മാത്രമാണ് ഇതിന് അവരെ പ്രേരിപ്പിച്ചതും. അങ്ങനെ, തങ്ങളുടെ ശാശ്വതമായ രക്ഷക്കും മോക്ഷത്തിനുമുള്ള മാർഗങ്ങൾ അവർ കൊട്ടിഅടക്കുകയും, പകരം താത്കാലികവും നശ്വരവുമായ തുച്ഛം നേട്ടങ്ങൾ കൊണ്ട് തൃപ്തി അടയുകയും ചെയ്തു. ഈ കച്ചവടവും, അതിൽ നിന്നുള്ള ലാഭവും അങ്ങേഅറ്റം മോശപ്പെട്ടത് തന്നെ! എന്നിങ്ങനെയാണ് ആദ്യത്തെ വചനത്തിന്റെ സാരം.

വേദഗ്രന്ഥത്തിന്റെ അദ്ധ്യാപനങ്ങൾ യഥാരൂപത്തിൽ ജനങ്ങൾക്ക് വിവരിച്ചുകൊടുക്കുവാൻ വേദക്കാർ കൽപിക്കപ്പെട്ടിരുന്നതിനുള്ള തെളിവുകൾ ബൈബ്ളിന്റെ വാക്യങ്ങളിൽ തന്നെ കാണാം. മൂസാ (അ) എല്ലാ ഇസ്റാഈല്യരോടും വിളിച്ചു പറഞ്ഞ ഉപദേശങ്ങളും നിയമങ്ങളും വിവരിക്കുന്ന മദ്ധ്യേ ആവർത്തന പുസ്തകത്തിൽ പറയുന്നു: '.....യിസ്രായേലേ, കേൾക്ക; യഹോവ നമ്മുടെ ദൈവമാകുന്നു. യഹോവ ഏകൻ തന്നെ. നിന്റെ (യിസ്രായേലിന്റെ) ദൈവമായ യഹോവയെ നീ പൂർണ ഹൃദയത്തോടും, പൂർണ മനസ്സോടും, പൂർണ ശക്തിയോടും കൂടെ സ്നേഹിക്കണം. ഇന്ന് ഞാൻ നിന്നോട് കൽപിക്കുന്ന വചനങ്ങൾ നിന്റെ ഹൃദയത്തിൽ ഇരിക്കേണം. നീ അവയെ നിന്റെ മക്കൾക്ക് ഉപദേശിച്ച് കൊടുക്കുകയും, നീ വീട്ടിൽ ഇരിക്കുമ്പോഴും, വഴി നടക്കുമ്പോഴും, കിടക്കുമ്പോഴും, എഴുനേൽക്കുമ്പോഴും അവയെക്കുറിച്ച് സംസാരിക്കുകയും വേണം.......' (ആവ; 6ൽ 4– 7) നിയമപെട്ടകം ചുമക്കുന്ന ലേവ്യരായ പുരോഹിതൻമാരെയും ഇസ്രായീൽ മൂപ്പൻമാരെയും തൗറാത്തിന്റെ പകർപ്പ് ഏൽപിച്ചുകൊണ്ട് മൂസാ (അ) ചെയ്ത വസിയ്യത്തിന്റെ ആദ്യ ഭാഗത്തിന്റെ ചുരുക്കം ഇതാണ്: 'ഏഴേഴ് ദിവസം കൂടുമ്പോൾ കൂടാരപ്പെരുന്നാളിൽ എല്ലാ ഇസ്രാഈല്യരും വരുമ്പോൾ ഈ ന്യായപ്രമാണം (തൗറാത്ത്) എല്ലാവരും കേൾക്കെ വായിക്കണം. പുരുഷൻമാരും, സ്ത്രീകളും, കുട്ടികളും, പരദേശിയും കേട്ട് പഠിച്ച് യഹോവയെ ഭയപ്പെട്ട് ഇതിലെ വചനങ്ങൾ പ്രമാണിച്ച് നടക്കേണ്ടതിനും, നിങ്ങൾ യോർഡാൻ കടന്ന് ചെല്ലുന്ന ദേശത്ത് (ഫലസ്തീനിൽ) യഹോവയെ ഭയപ്പെടുവാൻ പഠിക്കേണ്ടതിനും ജനങ്ങളെ വിളിച്ച് കൂട്ടണം.' (ആവ: 31ൽ 9– 13)

വേദഗ്രന്ഥത്തിന്റെ അദ്ധ്യാപനങ്ങളെ ജനങ്ങൾക്ക് വിവരിച്ചു കൊടുക്കാതെ മൂടിവെക്കുന്ന യഹൂദികളെക്കുറിച്ച് വന്ന ഈ താക്കീതും ആക്ഷേപവും അതുപോലെ ക്വുർആന്റെ അദ്ധ്യാപനങ്ങളെ മൂടിവെക്കുന്ന മുസ്ലിം പണ്ഡിതൻമാർക്കും ബാധകമാണെന്നുള്ളതിൽ സംശയമില്ല. അതുപോലെത്തന്നെ, സന്ദർഭം നോക്കുമ്പോൾ രണ്ടാമത്തെ വചനത്തിൽ പ്രധാനമായും ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് വേദക്കാരായ ആളുകളാണെന്ന് തോന്നാമെങ്കിലും, അതിലെ വാക്കുകൾ നോക്കുമ്പോൾ സത്യവിശ്വാസികളെന്നോ, അവിശ്വാസികളെന്നോ, കപടവിശ്വാസികളെന്നോ വ്യത്യാസമില്ലാതെ എല്ലാതരം ആളുകളെയും ഉൾപ്പെടുത്തുന്നതാണ് ആ വചനമെന്നും കാണാവുന്നതാണ്. പ്രവർത്തിച്ചതിനെപ്പറ്റി സന്തോഷം കൊള്ളുകയും, പ്രവർത്തിക്കാത്തതിനെപ്പറ്റി സ്തുതിക്കപ്പെടേണമെന്ന് ആഗ്രഹിക്കുകയും ചെയ്യുന്നവരെന്ന് അല്ലാഹു വിശേഷിപ്പിച്ച കൂട്ടർ ആരാണെന്നുള്ളത് സംബന്ധിച്ച് പല അഭിപ്രായങ്ങളും ഉദ്ധരിച്ചശേഷം ഇമാം റാസീ (റ) പറയുകയാണ്: 'അറി

---

***ഏർപ്പാട് ചെയ്തുവെന്നും (രാജാക്കൾ, 2-ാം പുസ്തകം 22ഉം 23ഉം അദ്ധ്യായങ്ങളിൽ) ബൈബ്ൾ വിവരിച്ചിട്ടുണ്ട്. തൗറാത്താകുന്ന വേദഗ്രന്ഥം പോലും കുറേ കാലമെങ്കിലും ഇസ്റാഈല്യരിൽ വിസ്മരിക്കപ്പെട്ടുപോയിരുന്നുവെന്ന് ഇതിൽ നിന്ന് വ്യക്തമാണല്ലോ. മുസ്ലിം സമുദായത്തിൽ എന്തുതന്നെ മാറ്റങ്ങൾ കഴിഞ്ഞുപോയിട്ടുണ്ടെങ്കിലും ഇങ്ങിനെ ഒരനുഭവം ഉണ്ടായിട്ടില്ലെന്നത് തീർച്ചയാണ്.***

യുക, എല്ലാവരും തന്നെയാണ് ഉദ്ദേശ്യമെന്ന് വെക്കുന്നതാണ് കൂടുതൽ ന്യായമായത്. കാരണം, മേൽപറഞ്ഞ അഭിപ്രായങ്ങളെല്ലാം ഒരേ കാര്യത്തിലാണ് കേന്ദ്രീകൃതമാകുന്നത്. മനുഷ്യർ വേണ്ടാത്ത കാര്യങ്ങൾ ചെയ്ത് അതിൽ സന്തോഷം കൊള്ളുകയും, പിന്നീട് താൻ നേരായ വഴിയിലും അല്ലാഹുവിന്റെ വഴിപാടിലും നിലകൊള്ളുന്നവനാണെന്ന് മറ്റുള്ളവർ തന്നെ വിശേഷിപ്പിക്കണമെന്ന് ആഗ്രഹിക്കുകയും ചെയ്യുന്നു.' റാസീ (റ) ഉദ്ധരിച്ച അഭിപ്രായങ്ങൾക്ക് ആസ്പദമായ ഏതാനും രിവായത്തുകൾ ഉദ്ധരിച്ചശേഷം, ഇമാം ഇബ്നു കഥീർ (റ) പറയുന്നു: 'ഇതൊന്നും തമ്മിൽ വൈരുദ്ധ്യമില്ല. കാരണം, ഈ വചനം ഇതിലെല്ലാം പൊതുവായിട്ടുള്ളതാകുന്നു. ചുരുക്കിപറഞ്ഞാൽ, കൊള്ളരുതാത്ത കാര്യങ്ങൾ പ്രവർത്തിക്കുകയും അതിൽ സന്തോഷം കൊള്ളുകയും ചെയ്യുക, അല്ലെങ്കിൽ വേണ്ടപ്പെട്ട കാര്യം ചെയ്തശേഷം അതിൽ ദുരഭിമാനം കൊള്ളുക, പ്രവർത്തനത്തിൽ കൊണ്ടുവന്നിട്ടില്ലാത്ത കാര്യത്തിന്റെ പേരിൽ സൽപേർ ലഭിക്കണമെന്ന് ആഗ്രഹിക്കുകയും, അതിന് ശ്രമം നടത്തുകയും ചെയ്യുക. ഈ സ്വഭാവം ആരിലെല്ലാം ഉണ്ടോ അവർക്കെല്ലാം ബാധകമാണ് 188-ാം വചനം. അല്ലാഹു നമ്മെ കാത്ത് രക്ഷിക്കട്ടെ- ആമീൻ.

## വിഭാഗം - 20

إِنَّ فِي خَلْقِ ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَٱخْتِلَـٰفِ ٱلَّيْلِ وَٱلنَّهَارِ لَـَٔايَـٰتٍ لِّأُو۟لِى ٱلْأَلْبَـٰبِ ﴿١٩٠﴾

**﴾190﴿ നിശ്ചയമായും, ആകാശങ്ങളുടെയും, ഭൂമിയുടെയും സൃഷ്ടിപ്പിലും, രാവും പകലും വ്യത്യാസപ്പെടുന്നതിലും (സൽ) ബുദ്ധിയുള്ളവർക്ക് പല ദൃഷ്ടാന്തങ്ങളുണ്ട്.**

---

﴾190﴿ إِنَّ فِي خَلْقِ നിശ്ചയമായും സൃഷ്ടിപ്പിലുണ്ട് السَّمَاوَاتِ ആകാശങ്ങളുടെ وَالأَرْضِ ഭൂമിയുടെയും وَاخْتِلاَفِ വ്യത്യാസത്തിലും, വ്യത്യാസപ്പെടുന്നതിലും اللَّيْلِ രാത്രിയുടെ, രാത്രി وَالنَّهَارِ പകലിന്റെയും, പകലും لآيَاتٍ പല ദൃഷ്ടാന്തങ്ങൾ لأُولِي الأَلْبَابِ ബുദ്ധിമാൻമാർക്ക്, സൽബുദ്ധിയുള്ളവർക്ക്

---

أولوا الألْبَابِ (ഉലുൽ അൽബാബ്) എന്നാൽ 'ബുദ്ധിമാൻമാർ, സൽബുദ്ധിയുള്ളവർ' എന്നൊക്കെ വാക്കർത്ഥം പറയപ്പെടാമെങ്കിലും, ഒരു പ്രത്യേകതരം ബുദ്ധിമാൻമാരെയാണ് ക്വുർആൻ അതുകൊണ്ട് ഉദ്ദേശിക്കുന്നതെന്ന വസ്തുത അൽബക്വറഃ : 269 -ാം വചനത്തിന്റെയും, ഈ സൂറത്തിലെ 7-9 വചനങ്ങളുടെയും വ്യഖ്യാനത്തിൽ മുമ്പ് വിവരിക്കുകയുണ്ടായല്ലോ. വേണ്ടാ, അടുത്ത വചനത്തിൽ നിന്ന് തന്നെ അവർ എങ്ങനെയുള്ളവരാണെന്ന് മനസ്സിലാക്കാം:-

ٱلَّذِينَ يَذْكُرُونَ ٱللَّهَ قِيَـٰمًا وَقُعُودًا وَعَلَىٰ جُنُوبِهِمْ وَيَتَفَكَّرُونَ فِى خَلْقِ ٱلسَّمَـٰوَٰتِ وَٱلْأَرْضِ رَبَّنَا مَا

**﴾191﴿ അതായത്, നിന്നുകൊണ്ടും, ഇരുന്നുകൊണ്ടും, തങ്ങളുടെ പാർശ്വങ്ങളിലായി (കിടന്ന്) കൊണ്ടും അല്ലാഹുവിനെ ഓർമിക്കുന്നവർ. ആകാശങ്ങളുടെയും, ഭൂമിയുടെയും സൃഷ്ടിപ്പിനെപ്പറ്റി അവർ**

خَلَقْتَ هَـٰذَا بَـٰطِلًا سُبْحَـٰنَكَ فَقِنَا عَذَابَ ٱلنَّارِ ﴿١٩١﴾

ചിന്തിച്ചുകൊണ്ടിരിക്കുകയും ചെയ്യും. 'ഞങ്ങളുടെ റബ്ബേ, ഇത് (ഒക്കെ) നീ നിരർത്ഥമായി സൃഷ്ടിച്ചിട്ടില്ല; നീ മഹാ പരിശുദ്ധൻ! [നിനക്ക് സ്തോത്രം]. അതിനാൽ, നീ ഞങ്ങളെ നരകശിക്ഷയിൽ നിന്ന് കാ(ത്തുരക്ഷി)ക്കണേ!

رَبَّنَآ إِنَّكَ مَن تُدْخِلِ ٱلنَّارَ فَقَدْ أَخْزَيْتَهُۥ ۖ وَمَا لِلظَّـٰلِمِينَ مِنْ أَنصَارٍ ﴿١٩٢﴾

﴾192﴿ 'ഞങ്ങളുടെ റബ്ബേ, യാതൊരുവനെ നീ നരകത്തിൽ പ്രവേശിപ്പിച്ചുവോ അവനെ തീർച്ചയായും നീ അപമാനത്തിലാക്കി. അക്രമികൾക്ക് സഹായികളായി (ആരും) ഇല്ലതാനും.

رَّبَّنَآ إِنَّنَا سَمِعْنَا مُنَادِيًا يُنَادِى لِلْإِيمَـٰنِ أَنْ ءَامِنُوا۟ بِرَبِّكُمْ فَـَٔامَنَّا ۚ

﴾193﴿ 'ഞങ്ങളുടെ റബ്ബേ, സത്യവിശ്വാസത്തിലേക്ക് (ക്ഷണിച്ചുകൊണ്ട്) ഒരാൾ വിളിച്ചുപറയുന്നതായി ഞങ്ങൾ കേട്ടു: 'നിങ്ങൾ, നിങ്ങളുടെ റബ്ബിൽ വിശ്വസിക്കുവിൻ' എന്ന്: അങ്ങനെ ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു.

رَبَّنَا فَٱغْفِرْ لَنَا ذُنُوبَنَا وَكَفِّرْ عَنَّا سَيِّـَٔاتِنَا وَتَوَفَّنَا مَعَ ٱلْأَبْرَارِ ﴿١٩٣﴾

ഞങ്ങളുടെ റബ്ബേ, അതിനാൽ, ഞങ്ങളുടെ പാപങ്ങളെ ഞങ്ങൾക്ക് നീ പൊറുത്തുതരേണമേ! ഞങ്ങളുടെ തിന്മകളെ ഞങ്ങളിൽ നിന്ന് നീ മൂടിവെച്ച് (മാപ്പാക്കി) തരുകയും ചെയ്യേണമേ! പുണ്യവാൻമാരുടെ കൂടെ [അവരുടെ കൂട്ടത്തിലായി] ഞങ്ങളെ നീ മരിപ്പിക്കുകയും ചെയ്യേണമേ!

رَبَّنَا وَءَاتِنَا مَا وَعَدتَّنَا عَلَىٰ رُسُلِكَ وَلَا تُخْزِنَا يَوْمَ ٱلْقِيَـٰمَةِ ۗ إِنَّكَ لَا تُخْلِفُ ٱلْمِيعَادَ ﴿١٩٤﴾

﴾194﴿ 'ഞങ്ങളുടെ റബ്ബേ, നിന്റെ റസൂലുകളിലൂടെ നീ ഞങ്ങളോട് വാഗ്ദാനം ചെയ്തിട്ടുള്ളത് നീ ഞങ്ങൾക്ക് നൽകുകയും ചെയ്യേണമേ! ഖിയാമത്തുനാളിൽ, ഞങ്ങളെ നീ അപമാനപ്പെടുത്തുകയും ചെയ്യരുതേ! നിശ്ചയമായും നീ, വാഗ്ദത്തം ലംഘിക്കുകയില്ല.'

﴿191﴾ الَّذِينَ يَذْكُرُونَ اللَّهَ അല്ലാഹുവിനെ ഓർക്കുന്നവർ قِيَامًا നിൽക്കുന്നവരായിട്ട്, നിന്നുകൊണ്ട് وَقُعُودًا ഇരുന്നവരായും, ഇരുന്നുകൊണ്ടും وَعَلَىٰ جُنُوبِهِمْ അവരുടെ പാർശ്വങ്ങളിലായും (കിടന്നുകൊണ്ടും) وَيَتَفَكَّرُونَ അവർ ചിന്തിക്കുകയും ചെയ്യും സൃഷ്ടിപ്പിൽ السَّمَاوَاتِ ആകാശങ്ങളുടെ فِي خَلْقِ وَالْأَرْضِ ഭൂമിയുടെയും رَبَّنَا ഞങ്ങളുടെ റബ്ബേ مَا خَلَقْتَ നീ സൃഷ്ടിച്ചില്ല, സൃഷ്ടിച്ചതല്ല هَٰذَا ഇത്, ഇതിനെ بَاطِلًا നിരർത്ഥമായി سُبْحَانَكَ നീ മഹാപരിശുദ്ധൻ, നിന്നെ പരിശുദ്ധപ്പെടുത്തുന്നു (കീർത്തനം ചെയ്യുന്നു) فَقِنَا അതിനാൽ ഞങ്ങളെ കാത്തുതരണേ عَذَابَ النَّارِ നരകശിക്ഷ(യിൽ നിന്ന്) ﴿192﴾ رَبَّنَا ഞങ്ങളുടെ റബ്ബേ إِنَّكَ നിശ്ചയമായും നീ مَن تُدْخِلِ ആരെ നീ പ്രവേശിപ്പിക്കുന്നുവോ النَّارَ നരകത്തിൽ فَقَدْ أَخْزَيْتَهُ നീ അവരെ അപമാനത്തിലാക്കി وَمَا لِلظَّالِمِينَ അക്രമികൾക്കില്ല مِنْ أَنصَارٍ സഹായികളായി (ആരും) ﴿193﴾ رَبَّنَا إِنَّنَا ഞങ്ങളുടെ റബ്ബേ ഞങ്ങൾ سَمِعْنَا ഞങ്ങൾ കേട്ടു مُنَادِيًا ഒരു വിളിച്ചുപറയുന്നവനെ (ഒരാളെ) يُنَادِي വിളിക്കുന്നതായി, വിളിച്ചുപറയുന്ന لِلْإِيمَانِ സത്യവിശ്വാസത്തിലേക്ക് أَنْ آمِنُوا നിങ്ങൾ വിശ്വസിക്കുവിൻ എന്ന് بِرَبِّكُمْ നിങ്ങളുടെ റബ്ബിൽ فَآمَنَّا എന്നിട്ട് ഞങ്ങൾ വിശ്വസിച്ചു رَبَّنَا ഞങ്ങളുടെ റബ്ബേ فَاغْفِرْ لَنَا അതിനാൽ നീ ഞങ്ങൾക്ക് പൊറുത്ത് തരണേ ذُنُوبَنَا ഞങ്ങളുടെ പാപങ്ങൾ وَكَفِّرْ عَنَّا ഞങ്ങളിൽ നിന്ന് മൂടിവെച്ച് (മാപ്പാക്കി) തരുകയും വേണമേ سَيِّئَاتِنَا ഞങ്ങളുടെ തിന്മകളെ وَتَوَفَّنَا ഞങ്ങളെ മരിപ്പിക്കുക (പിടിച്ചെടുക്കുക)യും വേണമേ مَعَ الْأَبْرَارِ പുണ്യവാൻമാരോടുകൂടി, സജ്ജനങ്ങളോടൊപ്പം ﴿194﴾ رَبَّنَا وَآتِنَا ഞങ്ങളുടെ റബ്ബേ ഞങ്ങൾക്ക് നീ നൽകുകയും വേണമേ مَا وَعَدتَّنَا നീ ഞങ്ങളോട് വാഗ്ദാനം ചെയ്തത് عَلَىٰ رُسُلِكَ നിന്റെ റസൂലുകളിലൂടെ وَلَا تُخْزِنَا നീ ഞങ്ങളെ അപമാനത്തിലാക്കുക (നിന്ദ്യമാക്കുക- വഷളാക്കുക)യും ചെയ്യരുതേ يَوْمَ الْقِيَامَةِ ഖിയാമത്തുനാളിൽ إِنَّكَ നിശ്ചയമായും നീ لَا تُخْلِفُ നീ എതിര് (വ്യത്യാസം) പ്രവർത്തിക്കുകയില്ല, ലംഘിക്കുകയില്ല الْمِيعَادَ കരാർ വാഗ്ദത്തം

ഉപരിഭാഗത്ത് സ്ഥിതിചെയ്യുന്ന അനന്തവിശാലമായ ആകാശം, എണ്ണമറ്റ നക്ഷത്ര മഹാഗോളങ്ങൾ, ഗ്രഹങ്ങൾ, ഉപഗ്രഹങ്ങൾ, അവയുടെ വ്യവസ്ഥാപിതവും വ്യത്യസ്തവുമായ ഗതിവിഗതികൾ, അതി വിദൂരമായ സഞ്ചാരമാർഗങ്ങൾ, അങ്ങനെ പലതും. പലതും; ഈ ഭൂമി, അതിലെ സമുദ്രങ്ങൾ, വൻകരകൾ ദ്വീപുകൾ, പർവ്വതങ്ങൾ, മരുഭൂമികൾ, കാടുകൾ, നാടുകൾ പക്ഷി മൃഗാദി ജീവജാലങ്ങൾ, ഉൽപന്നങ്ങൾ ഘനനങ്ങൾ, ആദിയായി പലതും പലതും രാവും പകലും ഒന്നിനൊന്ന് പിന്നാലെയായി മാറിക്കൊണ്ടും, ഒന്ന് കുറയുമ്പോൾ മറ്റേത് വർദ്ധിച്ചുകൊണ്ടുമിരിക്കുന്നത്. സൂര്യന്റെ ചലന ഗതിയും അതും തമ്മിലുള്ള ബന്ധം (*) മുതലായവയെപ്പറ്റി ചിന്തിക്കുന്നവർക്ക് സൃഷ്ടികർത്താവും സർവ്വ നിയന്താവുമായ അല്ലാഹുവിന്റെ ഏകത്വം, സർവ്വജ്ഞത, സർവ്വശക്തി, സൃഷ്ടിവൈഭവം തുടങ്ങിയ അത്യുൽകൃഷ്ടങ്ങളായ മഹൽ ഗുണങ്ങളെക്കുറിച്ച്

*(*) ഇതിനെപ്പറ്റി സൂ: അൻബിയാഉ്: 33-ന്റെ വ്യാഖ്യാനത്തിൽ വിവരിക്കുന്നുണ്ട്.*

കൂടുതൽ മനസ്സിലാക്കുവാൻ കഴിയുന്നു. മനുഷ്യനടക്കമുള്ള ഈ സൃഷ്ടികൾ എങ്ങനെയുണ്ടായി, എവിടെനിന്ന് വന്നു, എങ്ങോട്ട് പോകുന്നു, മനുഷ്യന്റെ ജീവിതലക്ഷ്യമെന്തായിരിക്കണം, തനിക്കിവിടെയുള്ള സ്ഥാനമെന്ത്, തന്റെ ഭാവി എന്തായിരിക്കും എന്നിത്യാദി വിഷയങ്ങളിലേക്ക് അതവന് ശരിക്കും വെളിച്ചം നൽകുകയും ചെയ്യും.

പക്ഷേ, നിൽക്കുമ്പോഴും, ഇരിക്കുമ്പോഴും, കിടക്കുമ്പോഴുമെന്ന വ്യത്യാസം കൂടാതെ എല്ലാ അവസരങ്ങളിലും അല്ലാഹുവിനെക്കുറിച്ചുള്ള ഓർമയും, ബോധവും ഉള്ളവർക്കേ അവ യഥാർത്ഥ ദൃഷ്ടാന്തങ്ങളായിത്തീരുന്നുള്ളൂ. അല്ലാഹുവിന്റെ സ്മരണയും അവനെക്കുറിച്ചുള്ള ബോധവും ഇല്ലാത്തവരെ സംബന്ധിച്ചിടത്തോളം അവയെല്ലാം കേവലം പ്രകൃതിയുടെ വികൃതികളായേ കാണുവാൻ സാധിക്കൂ. അവരുടെ ചിന്താഫലമായി ലോകത്തെ ഞെട്ടിപ്പിക്കുന്ന ചില അത്ഭുത വാർത്തകൾ പുറത്തുകൊണ്ടുവരാനോ, ഗോളാന്തര യാത്രകൾ നടത്തി ഉപരിഗോളങ്ങളിൽ വല്ല കൈകാര്യവും നടത്തുവാനോ അവർക്ക് സാധിച്ചേക്കാം. പക്ഷേ, മേൽ ചൂണ്ടിക്കാട്ടിയ യാഥാർത്ഥ്യങ്ങളെപ്പറ്റി അവർക്ക് ഒരു എത്തും പിടിയും കിട്ടുവാനില്ല. അല്ലാഹുവിന്റെ സ്മരണയിൽ അധിഷ്ഠിതമായ ചിന്താമണ്ഡലങ്ങളിലൂടെ ഉറ്റാലോചിക്കുന്ന സൽബുദ്ധികളുടെ മനസ്സിലും, നാവിലും ആ ദൃഷ്ടാന്തങ്ങൾ ഉണ്ടാക്കിത്തീർക്കുന്ന പ്രതികരണമാണ് 'ഞങ്ങളുടെ റബ്ബേ, ഞങ്ങളുടെ റബ്ബേ എന്ന് വിളിച്ചുകൊണ്ടുള്ള ആ പ്രാർത്ഥനാ കീർത്തനങ്ങൾ. അതെ അല്ലാഹുവിലും, പ്രവാചകൻമാരിലും, അവരുടെ പ്രബോധനങ്ങളിലുമുള്ള അവരുടെ വിശ്വാസം അവരുടെ ചിന്ത നിമിത്തം കൂടുതൽ ശക്തിപ്പെട്ട് വർദ്ധിക്കുന്നു. അല്ലാഹുവിന്റെ പക്കൽ നിന്നുള്ള കാരുണ്യത്തിലും അനുഗ്രഹത്തിലും അതവർക്ക് ആവേശം വർദ്ധിപ്പിക്കയും ചെയ്യുന്നു. അവന്റെ കോപത്തെയും ശിക്ഷയെയും കുറിച്ച് കൂടുതൽ ഭയപ്പാടും ഉണ്ടാക്കിത്തീർക്കുന്നു. തങ്ങൾ നല്ല മനുഷ്യരായി ജീവിച്ച് നല്ല മനുഷ്യരായി മരണപ്പെട്ട് പരലോക ജീവിതം സുഖകരമാക്കി കലാശിപ്പിക്കുവാൻ അല്ലാഹുവിനോട് അവർ പ്രാർത്ഥിച്ചുകൊണ്ടിരിക്കുകയും ചെയ്യും.

സത്യവിശ്വാസത്തിലേക്ക് ക്ഷണിക്കുന്ന ആൾ എന്ന് പറഞ്ഞത് റസൂലിനെ ഉദ്ദേശിച്ചാകുന്നു. റസൂലുകളിലൂടെ വാഗ്ദാനം ചെയ്തകാര്യം കൊണ്ടുദ്ദേശ്യം. സജ്ജനങ്ങൾക്ക് പരലോകത്ത് ലഭിക്കുമെന്ന് വേദഗ്രന്ഥങ്ങൾ വഴിയോ ഉപദേശങ്ങൾ വഴിയോ അവർ അറിയിച്ച പ്രതിഫലങ്ങളും അനുഗ്രഹങ്ങളുമാകുന്നു. ബുഖാരീ, മുസ്‌ലിം (റ) തുടങ്ങിയ പലരും ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു: 'എന്റെ മാതൃസഹോദരിയും, നബിﷺയുടെ പത്നിയുമായ മൈമൂന (റ) യുടെ വീട്ടിൽ ഒരു രാത്രി ഞാൻ താമസിച്ചു. തിരുമേനിയും വീട്ടുകാരും തലയിണയുടെ നീളത്തിലും, ഞാൻ അതിന്റെ വിലങ്ങിലും കിടന്നു. പാതിരാവായപ്പോൾ തിരുമേനി എഴുന്നേറ്റു. ഉറക്കിന്റെ മയക്കം നീക്കുവാൻ അവിടുന്ന് കൈകൊണ്ട് മുഖം തടവുകയായി. എന്നിട്ട് തിരുമേനി....إِنَّ فِي خَلْقِ السَّمَاوَاتِ മുതൽക്കുള്ള ഈ വചനങ്ങൾ അവസാനംവരെ ( 190- 194) ഓതി. പിന്നീട് തിരുമേനി വുദ്വൂ എടുത്ത് നമസ്കരിക്കുവാൻ നിന്നു. ഞാനും അങ്ങനെ ചെയ്തുകൊണ്ട് അടുത്ത് ചെന്നുനിന്നു. അവിടുന്ന് എന്റെ വലത്തെ ചെവിപിടിച്ച് അവിടുത്തെ വലഭാഗത്തേക്ക് നിറുത്തി. പിന്നീട് ഈരണ്ടുവീതമായി പത്തുറക്അത്തും, പിന്നീട് ഒരൊറ്റ റക്അത്തും (വിത്റും) നമസ്കരിച്ചു. അപ്പോഴേക്കും സുബ്ഹ് ബാങ്ക് വിളിച്ചു. അതോടെ , ലഘുവായ രണ്ട് റക്അത്തും (സുബ്ഹിയുടെ സുന്നത്തും) നമസ്കരിച്ച് പള്ളിയിൽ പോയി സുബ്ഹ് നമസ്കാരം നിർവ്വഹിച്ചു; ഇബ്നു അബ്ബാസ് (റ) അന്ന് കുട്ടിയായിരുന്നു. തിരുമേനിയുടെ രാത്രി നമസ്കാരം മുതലായവ പഠിച്ചറിയാൻ വേണ്ടി അദ്ദേഹത്തിന്റെ പിതാവ് അബ്ബാസ് (റ) അദ്ദേഹത്തെ പറഞ്ഞയച്ചതായിരുന്നുവെന്നും ചില രിവായത്തുകളിൽ വന്നിട്ടുണ്ട്.

സൽബുദ്ധികളും, സത്യവിശ്വാസികളുമായ ചിന്തകൻമാർക്ക് ആകാശ ഭൂമികളുടെ സൃഷ്ടിപ്പിനെപ്പറ്റി ചിന്തിക്കുമ്പോൾ അവർക്ക് കണ്ടെത്തുവാൻ കഴിയുന്ന ദൃഷ്ടാന്തങ്ങൾ നിമിത്തം അവരിൽ പ്രകടമാകുന്ന ഫലമാണല്ലോ മേൽകണ്ട അവരുടെ പ്രാർത്ഥനകൾ. ആ പ്രാർത്ഥനകളെ

അല്ലാഹു വിലയിരുത്തുന്നത് എങ്ങനെയാണെന്ന് അടുത്ത വചനത്തിൽ കാണുക. അല്ലാഹു പറയുന്നു:-

فَٱسْتَجَابَ لَهُمْ رَبُّهُمْ أَنِّي لَآ أُضِيعُ عَمَلَ عَـٰمِلٍ مِّنكُم مِّن ذَكَرٍ أَوْ أُنثَىٰ بَعْضُكُم مِّنۢ بَعْضٍ فَٱلَّذِينَ هَاجَرُوا۟ وَأُخْرِجُوا۟ مِن دِيَـٰرِهِمْ وَأُوذُوا۟ فِى سَبِيلِى وَقَـٰتَلُوا۟ وَقُتِلُوا۟

**《195》 അപ്പോൾ, അവരുടെ റബ്ബ് അവർക്ക് ഉത്തരം നൽകുകയായി: 'ആണോ, പെണ്ണോ ആകട്ടെ, നിങ്ങളിൽ നിന്നും പ്രവർത്തിക്കുന്ന ഒരാളുടെയും പ്രവൃത്തി ഞാൻ പാഴാക്കി ക്കളയുകയില്ല:- നിങ്ങളിൽ ചിലർ ചിലരിൽ നിന്നുള്ളവരാകുന്നു [എല്ലാവരും ഒരുപോലെത്തന്നെയാണ്]:- എന്നാൽ, (സ്വരാജ്യം വിട്ട്) ഹിജ്റഃ പോകുകയും, തങ്ങളുടെ ഭവനങ്ങളിൽ നിന്ന് പുറത്താക്കപ്പെടുകയും, എന്റെ മാർഗത്തിൽ ഉപദ്രവിക്കപ്പെടുകയും, യുദ്ധം ചെയ്യുകയും കൊല്ലപ്പെടുകയും ചെയ്തിട്ടുള്ളവർ.**

لَأُكَفِّرَنَّ عَنْهُمْ سَيِّـَٔاتِهِمْ وَلَأُدْخِلَنَّهُمْ جَنَّـٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ ثَوَابًا مِّنْ عِندِ ٱللَّهِ

**തീർച്ചയായും അവർക്ക് അവരുടെ തിന്മകളെ ഞാൻ മൂടിവെച്ച് (മാപ്പാക്കി) കൊടുക്കുകയും, അടിഭാഗത്തിലൂടെ അരുവികൾ ഒഴുകുന്ന സ്വർഗങ്ങളിൽ അവരെ ഞാൻ പ്രവേശിപ്പിക്കുകയും തന്നെ ചെയ്യും.**

وَٱللَّهُ عِندَهُۥ حُسْنُ ٱلثَّوَابِ ﴿١٩٥﴾

**(അതെ) അല്ലാഹുവിന്റെ പക്കൽ നിന്നുള്ള പ്രതിഫലം. അല്ലാഹുവാകട്ടെ, അവന്റെ പക്കൽ നല്ല പ്രതിഫലം ഉണ്ടുതാനും.**

---

《195》 فَاسْتَجَابَ അപ്പോൾ (ഉടനെ) ഉത്തരം നൽകി (നൽകുകയായി), നൽകും لَهُمْ അവർക്ക് رَبُّهُمْ അവരുടെ റബ്ബ് أَنِّي لَآ أُضِيعُ ഞാൻ പാഴാക്കുകയില്ലെന്ന് عَمَلَ عَامِلٍ ഒരു പ്രവർത്തിക്കുന്നവന്റെയും പ്രവൃത്തി (കർമ്മം) مِنْكُمْ നിങ്ങളിൽ നിന്ന് مِنْ ذَكَرٍ ആണായിട്ടുള്ള أَوْ أُنْثَى അല്ലെങ്കിൽ പെണ്ണായിട്ടുള്ള بَعْضُكُمْ നിങ്ങ

ളിൽ ചിലർ مِنۢ بَعۡضٍ ചിലരിൽ നിന്നാകുന്നു فَٱلَّذِينَ എന്നാൽ യാതൊരു കൂട്ടർ هَاجَرُوا അവർ ഹിജ്റഃപോയി وَأُخۡرِجُوا അവർ പുറത്താക്ക (ബഹിഷ്കരിക്ക)പ്പെടുകയും ചെയ്തു مِن دِيَٰرِهِمۡ തങ്ങളുടെ ഭവനങ്ങളിൽ നിന്ന് وَأُوذُوا അവർ ഉപദ്രവിക്ക (ദ്രോഹിക്ക)പ്പെടുകയും ചെയ്തു فِي سَبِيلِي എന്റെ മാർഗത്തിൽ وَقَٰتَلُوا അവർ യുദ്ധം ചെയ്കയും وَقُتِلُوا അവർ കൊല്ലപ്പെടുകയും ചെയ്തു لَأُكَفِّرَنَّ തീർച്ചയായും ഞാൻ മൂടിവെക്കും (മാപ്പാക്കും) عَنۡهُمۡ അവർക്ക് سَيِّـَٔاتِهِمۡ അവരുടെ തിന്മകളെ وَلَأُدۡخِلَنَّهُمۡ അവരെ ഞാൻ പ്രവേശിപ്പിക്കുകയും തന്നെ ചെയ്യും جَنَّٰتٖ ചില സ്വർഗങ്ങളിൽ تَجۡرِي നടക്കും, ഒഴുകും مِن تَحۡتِهَا അതിന്റെ അടിഭാഗത്തിലൂടെ ٱلۡأَنۡهَٰرُ അരുവികൾ ثَوَابٗا പ്രതിഫലം, കൂലിയായിട്ട് مِّنۡ عِندِ ٱللَّهِ അല്ലാഹുവിന്റെ പക്കൽനിന്ന് وَٱللَّهُ അല്ലാഹുവാകട്ടെ عِندَهُۥ അവന്റെ അടുക്കലുണ്ട് حُسۡنُ ٱلثَّوَابِ നല്ല കൂലി (പ്രതിഫലം)

---

അതെ, താമസമന്യെ അല്ലാഹു അവരുടെ പ്രാർത്ഥന സ്വീകരിക്കും. 'എന്റെ അടിയാൻമാർ എന്നെപ്പറ്റി നിന്നോട് ചോദിച്ചാൽ (പറഞ്ഞേക്കുക): ഞാൻ സമീപത്തുള്ളവനാണ്. പ്രാർത്ഥിച്ചവന്റെ പ്രാർത്ഥനക്ക് ഞാൻ ഉത്തരം നൽകും.' (2: 186) എന്ന് അല്ലാഹു വാഗ്ദാനം ചെയ്തിട്ടുണ്ടല്ലോ. ഓരോ ആളും ചെയ്ത നല്ല കർമങ്ങൾക്ക് ഏറ്റവും നല്ല പ്രതിഫലം ഞാൻ നൽകും. ഒന്നും വൃഥാ പാഴാക്കിക്കളയുകയില്ല. ആണും പെണ്ണുമെന്ന വ്യത്യാസം അതിലില്ല. ആണും പെണ്ണും ചേർന്നതാണല്ലോ മനുഷ്യവർഗം കർമങ്ങൾക്ക് ഫലം ലഭിക്കുന്നതിൽ സ്ത്രീപുരുഷ വ്യത്യാസത്തിന് സ്ഥാനമില്ല. എന്നാൽ, അല്ലാഹുവിന്റെ മാർഗത്തിൽ– അഥവാ അവന്റെ ദീനിന്റെ വിഷയത്തിൽ– സ്വരാജ്യവും മറ്റും ത്യജിച്ച് പോകേണ്ടി വരുക, സ്വന്തം നാട്ടിൽ നിന്നും വീട്ടിൽ നിന്നും ബഹിഷ്കരിക്കപ്പെടുക, അക്രമ മർദ്ദനങ്ങൾ അനുഭവിക്കേണ്ടി വരുക, യുദ്ധം നടത്തുക, കൊല്ലപ്പെടുക മുതലായ ത്യാഗങ്ങൾ സഹിക്കേണ്ടി വരുന്നവർക്ക് പ്രത്യേക പദവികൾ ലഭിക്കുക തന്നെ ചെയ്യും. അവരുടെ പാപങ്ങളും തെറ്റുകുറ്റങ്ങളും ഞാൻ വിട്ട് പൊറുത്തുകൊടുക്കും. അത്യാനന്ദകരമായ സ്വർഗീയജീവിതം നൽകി അവരെ ഞാൻ ആദരിക്കുകയും ചെയ്യും. എന്നൊക്കെയാണ് അവർക്ക് നൽകുന്ന ഉത്തരത്തിന്റെ താൽപര്യം. ഏറ്റവും നല്ലതും ഉന്നതവുമായ പ്രതിഫലങ്ങൾ തയ്യാറുള്ളത് അല്ലാഹുവിന്റെ പക്കൽ മാത്രമാണല്ലോ. ( وَٱللَّهُ عِندَهُۥ حُسۡنُ ٱلثَّوَابِ )

لَا يَغُرَّنَّكَ تَقَلُّبُ ٱلَّذِينَ كَفَرُوا۟ فِى ٱلۡبِلَٰدِ ﴿١٩٦﴾

**﴾196﴿ (നബിയേ) അവിശ്വസിച്ചവർ രാജ്യങ്ങളിൽ സ്വൈര വിഹാരം കൊള്ളുന്നത് നിന്നെ വഞ്ചിച്ചു കളയരുത്.**

مَتَٰعٞ قَلِيلٞ ثُمَّ مَأۡوَىٰهُمۡ جَهَنَّمُۖ وَبِئۡسَ ٱلۡمِهَادُ ﴿١٩٧﴾

**﴾197﴿ തുച്ഛമായ ഒരു സുഖാനുഭവമത്രെ (അത്). പിന്നെ, അവരുടെ സങ്കേതം 'ജഹന്നം' [നരകം] ആകുന്നു. അതെത്രയോ ചീത്ത വിരിപ്പ്!**

﴾196﴿ لَا يَغُرَّنَّكَ തീർച്ചയായും നിന്നെ വഞ്ചിക്കരുത്, ചതിപ്പെടുത്താതിരിക്കട്ടെ تَقَلُّبُ തിരിഞ്ഞുമറിഞ്ഞ് കൊണ്ടിരിക്കൽ (സ്വൈര്യവിഹാരം കൊള്ളൽ) الَّذِينَ كَفَرُوا അവിശ്വസിച്ചവരുടെ فِي الْبِلَادِ രാജ്യങ്ങളിൽ (നാട്ടിലൂടെ) ﴾197﴿ مَتَاعٌ അനുഭവ (സുഖഭോഗ- ഉപയോഗ- (സാധന) മാണ് قَلِيلٌ തുച്ഛമായ ثُمَّ പിന്നീട് مَأْوَاهُمْ അവരുടെ സങ്കേതം, പ്രാപ്യസ്ഥാനം جَهَنَّمُ ജഹന്നമാകുന്നു وَبِئْسَ എത്രയോ ചീത്ത الْمِهَادُ (ആ) വിരിപ്പ്, വിതാനം

---

لَٰكِنِ ٱلَّذِينَ ٱتَّقَوْا۟ رَبَّهُمْ لَهُمْ جَنَّٰتٌ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَا نُزُلًا مِّنْ عِندِ ٱللَّهِ ۗ

**﴾198﴿ എന്നാൽ, തങ്ങളുടെ റബ്ബിനെ സൂക്ഷിച്ചുവന്നവരാകട്ടെ, അവർക്ക് അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളുണ്ട്; അതിൽ (അവർ) നിത്യവാസികളായിക്കൊണ്ട്. (അതെ) അല്ലാഹുവിന്റെ പക്കൽ നിന്നുള്ള സൽക്കാരം!**

وَمَا عِندَ ٱللَّهِ خَيْرٌ لِّلْأَبْرَارِ ﴿١٩٨﴾

**അല്ലാഹുവിന്റെ അടുക്കൽ ഉള്ളതാവട്ടെ, പുണ്യവാൻമാർക്ക് ഏറ്റവും ഉത്തമമാകുന്നു.**

---

﴾198﴿ لَكِنِ എന്നാൽ, എങ്കിലും الَّذِينَ اتَّقَوْا സൂക്ഷിച്ചവർ رَبَّهُمْ തങ്ങളുടെ റബ്ബിനെ لَهُمْ അവർക്കുണ്ട് جَنَّاتٌ സ്വർഗങ്ങൾ تَجْرِي നടക്കും, ഒഴുകും مِن تَحْتِهَا അതിന്റെ അടിഭാഗത്തിലൂടെ الأَنْهَارُ നദികൾ خَالِدِينَ നിത്യവാസികളായിട്ട് فِيهَا അതിൽ نُزُلًا (വിരുന്ന്) സൽക്കാരം مِنْ عِندِ اللَّهِ അല്ലാഹുവിന്റെ പക്കൽ നിന്നുള്ള وَمَا عِندَ اللَّهِ അല്ലാഹുവിന്റെ പക്കലുള്ളത് خَيْرٌ ഉത്തമമാണ് لِلأَبْرَارِ പുണ്യവാൻമാർക്ക്

---

സത്യനിഷേധികളായ അവിശ്വാസികൾ അവരുടെ ഇഷ്ടാനുസരണം ഈ ലോകത്ത് സ്വൈരവിഹാരം കൊള്ളുന്നതും, സുഖജീവിതം നയിക്കുന്നതും കണ്ട് ആരും വഞ്ചിതരാകേണ്ടതില്ല. ഐഹിക ജീവിതത്തിലെ സുഖസൗകര്യങ്ങളൊന്നും അല്ലാഹുവിന്റെ പ്രീതിയുടെയും സ്നേഹത്തിന്റെയും ലക്ഷണമോ മാനദണ്ഡമോ അല്ല. അതെല്ലാം കേവലം തുച്ഛവും താൽക്കാലികവുമായ ഒരനുഭവം മാത്രമാകുന്നു. പിന്നീടവർക്ക് ലഭിക്കുവാനിരിക്കുന്നത് അങ്ങേഅറ്റം വഷളായ നരക ശിക്ഷയായിരിക്കും. നേരെമറിച്ച് അല്ലാഹുവിന്റെ വിധിവിലക്കുകൾ അനുസരിച്ചുകൊണ്ട് സൂക്ഷ്മത പാലിക്കുന്ന ആളുകൾക്കാകട്ടെ- ഈ ജീവിതത്തിൽ അവരുടെ സ്ഥിതി എങ്ങനെയായിരുന്നാലും ശരി- സുഖസമ്പൂർണവും അനുഗ്രഹീതവുമായ സ്വർഗമായിരിക്കും. അല്ലാഹുവിന്റെ സന്നിധിയിൽ ചെല്ലുമ്പോൾ അവർക്ക് ലഭിക്കുന്ന സൽക്കാരമത്രെ അത്. അതാകട്ടെ, ശാശ്വതവുമാകുന്നു. പുണ്യവാളൻമാരായ ആളുകൾക്ക് അല്ലാഹു ഒരുക്കിവെച്ചിട്ടുള്ള പ്രതിഫലത്തെക്കാൾ നന്നായ ഒരു പ്രതിഫലം വേറെയില്ല.

وَإِنَّ مِنْ أَهْلِ ٱلْكِتَٰبِ لَمَن يُؤْمِنُ بِٱللَّهِ وَمَآ أُنزِلَ إِلَيْكُمْ وَمَآ أُنزِلَ إِلَيْهِمْ خَٰشِعِينَ لِلَّهِ لَا يَشْتَرُونَ بِـَٔايَٰتِ ٱللَّهِ ثَمَنًا قَلِيلًا ۗ أُو۟لَٰٓئِكَ لَهُمْ أَجْرُهُمْ عِندَ رَبِّهِمْ ۗ إِنَّ ٱللَّهَ سَرِيعُ ٱلْحِسَابِ ﴿١٩٩﴾

**﴾199﴿ നിശ്ചയമായും വേദക്കാരിൽ (തന്നെ) ഉണ്ട് ചിലർ; അല്ലാഹുവിന് താഴ്മ ചെയ്തുകൊണ്ട് അല്ലാഹുവിലും, നിങ്ങളിലേക്ക് ഇറക്കപ്പെട്ടതിലും അവരിലേക്ക് ഇറക്കപ്പെട്ടതിലും അവർ വിശ്വസിക്കുന്നു: അല്ലാഹുവിന്റെ 'ആയത്ത്' [വചനം]കൾക്ക് അവർ അൽപമായ വില വാങ്ങുകയില്ല. അക്കൂട്ടർ അവർക്ക് അവരുടെ റബ്ബിന്റെ അടുക്കൽ അവരുടെതായ കൂലിയുണ്ട്.**

**നിശ്ചയമായും, അല്ലാഹു വിചാരണ വേഗം നടത്തുന്നവനാകുന്നു.**

---

﴾199﴿ وَإِنَّ നിശ്ചയമായും مِنْ أَهْلِ الْكِتَابِ വേദക്കാരിൽ നിന്നുണ്ട് لَمَنْ يُؤْمِنُ വിശ്വസിക്കുന്ന ചിലർ بِاللَّهِ അല്ലാഹുവിൽ وَمَا أُنْزِلَ ഇറക്കപ്പെട്ടതിലും إِلَيْكُمْ നിങ്ങളിലേക്ക് وَمَا أُنْزِلَ ഇറക്കപ്പെട്ടതിലും إِلَيْهِمْ അവരിലേക്ക് خَاشِعِينَ താഴ്മ (ഭക്തി) കാണിക്കുന്നവരായിക്കൊണ്ട് لِلَّهِ അല്ലാഹുവിന്, അല്ലാഹുവിനോട് لَا يَشْتَرُونَ അവർ വാങ്ങുകയില്ല بِآيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തുകൾക്ക് (പകരം) ثَمَنًا വില قَلِيلًا തുച്ഛമായ أُولَٰئِكَ അക്കൂട്ടർ لَهُمْ അവർക്കുണ്ട് أَجْرُهُمْ അവരുടെ പ്രതിഫലം عِنْدَ رَبِّهِمْ അവരുടെ റബ്ബിന്റെ അടുക്കൽ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു سَرِيعُ വേഗമുള്ളവനാണ് الْحِسَابِ വിചാരണ, കണക്ക് നോക്കൽ

---

വേദക്കാരെയും, കപടവിശ്വാസികളെ (മുനാഫിഖുകളെ)യും സംബന്ധിച്ച് ഈ സൂറത്തിൽ ഇതിനുമുമ്പ് പല പരാമർശങ്ങളും ആക്ഷേപങ്ങളും കഴിഞ്ഞു. കപടവിശ്വാസികളിൽ പെട്ട ഏതോ ചില വ്യക്തികളെയെങ്കിലും ആ ആക്ഷേപങ്ങളിൽ നിന്ന് അല്ലാഹു ഒഴിവാക്കി പ്രസ്താവിക്കുകയോ സൂചിപ്പിക്കുകയോ ചെയ്തിട്ടില്ല. കാരണം കപടൻമാർ എപ്പോഴും കപടൻമാർ തന്നെ. എന്നാൽ, വേദക്കാരെ സംബന്ധിച്ചിടത്തോളം അവർ പൊതുവെ അല്ലാഹുവിന്റെ ആക്ഷേപങ്ങൾക്കെല്ലാം വിധേയരാണെങ്കിലും– അതേ സമയത്ത് –ചുരുക്കം ചില നല്ല വ്യക്തികളും യഥാർത്ഥത്തിൽ അവരിൽ ഇല്ലാതില്ലഅവരെപ്പറ്റിയാണ് ഈ വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്. അവർ തങ്ങളുടെ വേദഗ്രന്ഥത്തിൽ മാത്രമേ വിശ്വസിക്കുകയുള്ളൂവെന്ന ശാഠ്യക്കാരല്ല. അവർ അല്ലാഹുവിലും, ക്വുർആനിലും, നബിﷺയിലും വിശ്വസിക്കുന്നവരും, അല്ലാഹുവിനോട് ഭയഭക്തിയുള്ളവരുമാകുന്നു. മറ്റുള്ളവർ ചെയ്യുന്നതുപോലെ, ഐഹികമായ കാര്യലാഭങ്ങൾക്കുവേണ്ടി സത്യത്തെ മൂടിവെക്കുകയോ, മാറ്റി മറിക്കുകയോ, ദുർവ്യാഖ്യാനം നടത്തുകയോ അവർ ചെയ്യാറില്ല. അങ്ങനെയുള്ള വ്യക്തികൾക്ക് അല്ലാഹുവിങ്കൽ പ്രത്യേകമായ പ്രതിഫലം ഉണ്ടായിരിക്കുമെന്നും, അവർ പുണ്യവാൻമാരാണെന്നും. അവരുടെ വിചാരണവേഗം തീർത്ത്

അവർ അർഹിക്കുന്ന പ്രതിഫലം നൽകുവാൻ അല്ലാഹുവിന് ഒട്ടും പ്രയാസമില്ലെന്നും അവർക്ക് സന്തോഷമറിയിക്കുന്നു.

നിങ്ങളിലേക്ക് ഇറക്കപ്പെട്ടതിലും- അഥവാ ക്വുർആനിലും- അവർ വിശ്വസിക്കുന്നു വെന്ന് പറഞ്ഞിരിക്കകൊണ്ട് വേദക്കാരിൽ നിന്ന് ഇസ്‌ലാമിനെ അംഗീകരിക്കുകയും, നബിﷺയിൽ വിശ്വസിക്കുകയും ചെയ്തവ്യക്തികളാണ് ഇതുകൊണ്ടുദ്ദേശ്യമെന്ന് വ്യക്ത മാണ്. ചില ക്രിസ്തീയ പാതിരിമാർ, ഇതുപോലെയുള്ള ചില ക്വുർആൻ വാക്യങ്ങളുടെ മുമ്പും പിമ്പും ഒഴിവാക്കി ഉദ്ധരിച്ചുകൊണ്ട് നബി തിരുമേനിﷺയിൽ വിശ്വസിക്കാത്ത ക്രിസ്ത്യാനികൾക്കും രക്ഷയുണ്ടെന്ന് ക്വുർആനിൽ പ്രസ്താവിക്കുന്നതായി തട്ടിമൂളി ക്കാറുള്ളതിന്റെ പൊള്ളത്തരം, ഇതിൽ നിന്ന് മനസ്സിലാക്കാം. അബൂമൂസൽ അശ്അരീ (റ) ഉദ്ധരിച്ച ഒരു നബി വചനത്തിന്റെ സാരം: 'മൂന്ന് കൂട്ടർക്ക് അല്ലാഹു അവരുടെ കൂലി രണ്ടുമടങ്ങ് നൽകുന്നതാണ്. അതായത്, വേദക്കാരിൽ നിന്ന് തന്റെ പ്രവാചകനിലും, എന്നിലും വിശ്വസിച്ചവനും; അല്ലാഹുവിനോടുള്ള കടമയും തന്റെ യജമാനനോടുള്ള കടമയും നിർവ്വഹിച്ച അടിമയും; സ്വന്തം അടിമസ്ത്രീക്ക് നല്ലപോലെ അറിവും മര്യാ ദയും ശീലിപ്പിച്ചശേഷം അവളെ സ്വതന്ത്രയാക്കി വിടുകയും, പിന്നീടവളെ വിവാഹം ചെയ്യുകയും ചെയ്തവനും.' (ബു; മു.)

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱصْبِرُوا۟ وَصَابِرُوا۟ وَرَابِطُوا۟ وَٱتَّقُوا۟ ٱللَّهَ لَعَلَّكُمْ تُفْلِحُونَ ﴿٢٠٠﴾

**《200》 ഹേ, വിശ്വസിച്ചവരേ, നിങ്ങൾ ക്ഷമിക്കുവിൻ, ക്ഷമയിൽ മികവ് കാണിക്കുകയും ചെയ്യുവിൻ, കെട്ടിക്കാത്ത് (തയ്യാറെടുത്ത്) കൊണ്ടിരിക്കുകയും ചെയ്യുവിൻ; അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ- നിങ്ങൾ വിജയം പ്രാപി ച്ചേക്കാം.**

---

《200》 يَا أَيُّهَا الَّذِينَ آمَنُوا വിശ്വസിച്ചവരേ اصْبِرُوا നിങ്ങൾ ക്ഷമിക്കുവിൻ, സഹി ക്കുവിൻ وَصَابِرُوا നിങ്ങൾ ക്ഷമയിൽ മുന്നിടുക (മികവ്- മൽസരം കാട്ടുക)യും ചെയ്യു വിൻ وَرَابِطُوا നിങ്ങൾ കെട്ടിക്കാക്കുകയും ചെയ്യുവിൻ وَاتَّقُوا اللَّهَ നിങ്ങൾ അല്ലാഹു വിനെ സൂക്ഷിക്കുകയും ചെയ്യുവിൻ لَعَلَّكُمْ നിങ്ങൾ ആയേക്കാം, ആകുവാൻവേണ്ടി تُفْلِحُونَ വിജയം പ്രാപിക്കുന്നവർ

---

സത്യവിശ്വാസികൾ അറിയുകയും പഠിക്കുകയും അനുഷ്ഠിക്കുകയും ചെയ്യേണ്ടുന്ന അനേകം വിഷയങ്ങൾ വിവരിച്ചശേഷം, അവയുടെ ഒരു രത്നച്ചുരുക്കമെന്നോണം, കേവലം നാല് വാക്കുകൾ മാത്രം ഉൾക്കൊള്ളുന്ന നാല് ഉപദേശങ്ങൾ നൽകികൊണ്ട് അല്ലാഹു ഈ സൂറത്ത് അവസാനിപ്പിക്കുന്നു. സ്വന്തം ദേഹങ്ങളോട് ബന്ധപ്പെട്ടത്, മറ്റു ള്ളവരോട് ബന്ധപ്പെട്ടത്, അല്ലാഹുവിനോട് ബന്ധപ്പെട്ടത് എന്നിങ്ങനെ മൂന്നുതരം വിഷ യങ്ങളാണ് മനുഷ്യർക്ക് അഭിമുഖീകരിക്കുവാനുള്ളത്. ഈ മൂന്ന് തുറയിലും മനുഷ്യൻ കൈക്കൊള്ളേണ്ടുന്ന നിലപാടിന്റെ ആകെസാരം ഈ ഉപദേശങ്ങളിൽ അടങ്ങിയിരി ക്കുന്നു. മറ്റൊരു വശത്തിലൂടെ പറഞ്ഞാൽ, ഐഹികവും, പാരത്രികവുമായ വിജയ

മാർഗങ്ങളുടെ സാരാംശം ഉൾക്കൊള്ളുന്ന ഒരു വചനമാണിത്. يَا أَيُّهَا الَّذِينَ آمَنُوا (വിശ്വസിച്ചവരേ) എന്ന സംബോധനയോടുകൂടി അല്ലാഹു പറയുന്നു:-

(1) اصْبِرُوا (നിങ്ങൾ ക്ഷമിക്കുവിൻ) അല്ലാഹുവിന്റെ നിയമോപദേശങ്ങൾ പാലിക്കുന്നതിലും, കടമകൾ നിർവ്വഹിക്കുന്നതിലും, സൽക്കർമങ്ങൾ പ്രവർത്തിക്കുന്നതിലും, ആപത്തുകളും കഷ്ടപ്പാടുകളും നേരിടുന്നതിലുമെല്ലാം തന്നെ, ക്ഷമയും സഹനവും കൈക്കൊള്ളണമെന്ന് താൽപര്യം. വ്യക്തിപരമായ എല്ലാ തുറകളെയും ബാധിക്കുന്നതാണ് ഈ ഉപദേശം.

(2) وَصَابِرُوا (നിങ്ങൾ ക്ഷമയിൽ മികവ് കാണിക്കുവിൻ). കുടുംബങ്ങൾ, അയൽക്കാർ, സ്വജനങ്ങൾ, എതിർ കക്ഷികൾ, സഖ്യകക്ഷികൾ, മനുഷ്യരും പിശാചുക്കളും അടങ്ങുന്ന ശത്രുക്കൾ തുടങ്ങിയ എല്ലാ വിഭാഗങ്ങളിൽ നിന്നും നേരിട്ടേക്കാവുന്ന എല്ലാതരം ഉപദ്രവങ്ങളിലും, ബുദ്ധിമുട്ടുകളിലും അവരെക്കാളേറെ ക്ഷമയിൽ മികച്ച് നിൽക്കുവാൻ നിങ്ങൾ ഉൽസാഹം കാണിക്കണം എന്ന് താൽപര്യം. യുദ്ധങ്ങളിലും, ശത്രുക്കളുമായുള്ള ഏറ്റുമുട്ടലുകളിലും എതിർ കക്ഷിയെ ഭയപ്പെടുത്തുമാറ് സ്ഥിരചിത്തതയും ധൈര്യവും പ്രകടമാക്കലാണ് ഈ തുറയിൽ ഏറ്റവും പ്രാധാന്യം അർഹിക്കുന്ന വശം.

(3) وَرَابِطُوا (നിങ്ങൾ കെട്ടിക്കാത്തുകൊണ്ടിരിക്കുകയും ചെയ്യുവിൻ). അതായത്, പുറമെനിന്ന്- വിശേഷിച്ചും ശത്രുക്കളുടെ ഭാഗത്ത് നിന്ന്- ഉണ്ടായേക്കാവുന്ന ആക്രമണങ്ങളെക്കുറിച്ച് ജാഗരൂകരായിക്കൊണ്ടും, അവയെ നേരിടുവാൻ സദാ തയ്യാറെടുത്തുകൊണ്ടുമിരിക്കണം എന്ന് സാരം. رَبَاطٌ (റബാത്ത്) എന്ന മൂലത്തിൽ നിന്നുള്ളതാണ് ഈ ക്രിയാരൂപം. അതിർത്തി സംരക്ഷണത്തിനും, ശത്രുക്കളുടെ ആക്രമണങ്ങളെ നിരീക്ഷിച്ചറിയുന്നതിനും വേണ്ടി കുതിരപ്പടയുമായി അതിർത്തിപ്രദേശങ്ങളിൽ കെട്ടിക്കാത്ത് കൊണ്ടിരിക്കുകയെന്ന ഒരു സാങ്കേതികാർത്ഥത്തിലാണ് ഈ വാക്ക് അധികവും ഉപയോഗിക്കപ്പെടാറുള്ളത്. ഒരു പ്രധാന വിഷയത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ട് പുറം കാര്യങ്ങളിൽ നിന്ന് ഒഴിഞ്ഞുനിൽക്കുക എന്ന ഉദ്ദേശ്യത്തിലും ആ വാക്ക് ഉപയോഗിക്കപ്പെടുമെന്ന് താഴെ കാണുന്ന ഹദീഥുകളിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. ഈ ഉപദേശം ഒരു കണക്കിന് രണ്ടാമത്തെ ഉപദേശത്തിൽ ഉൾപെടുത്താവുന്നതാണെങ്കിലും ഇതിന്റെ പ്രാധാന്യത്തെ മുൻനിറുത്തി പ്രത്യേകം എടുത്ത് പറഞ്ഞിരിക്കയാണ്. രണ്ടാമത്തെയും മൂന്നാമത്തെയും ഉപദേശങ്ങൾ പുറമെനിന്നുണ്ടാകുന്ന എല്ലാ ഉപദ്രവങ്ങളിലും കരണീയം തന്നെ.

നബി തിരുമേനി ﷺ പറയുന്നു:

1. അല്ലാഹുവിന്റെ മാർഗത്തിൽ ഒരു ദിവസത്തെ 'രിബാത്വ്' (കെട്ടിക്കാത്തിരിപ്പ്) ഇഹലോകത്തെയും, അതിൽ സ്ഥിതിചെയ്യുന്നവയെയുംകാൾ ഉത്തമമായതാകുന്നു.' (ബു)

2. ഒരു രാവും പകലും 'രിബാത്വ്' നടത്തുന്നത് ഒരു മാസത്തെ നോമ്പിനെയും, (രാത്രി) നമസ്കാരത്തെയുംകാൾ ഉത്തമമായതാകുന്നു. അവൻ അതിൽ മരണപ്പെട്ടാൽ, അവൻ ചെയ്തിരുന്ന പ്രവൃത്തി (യുടെ ഫലം) അവന് തുടർന്നുലഭിച്ചുകൊണ്ടിരിക്കുന്നതുമാണ്.... (മു) മേൽ വിവരിച്ച സങ്കേതികാർത്ഥത്തിലുള്ള 'രിബാത്വാ'ണ് ഈ നബി വചനങ്ങളിൽ ഉദ്ദേശിക്കപ്പെടുന്നത്. الله اعلم

3. പാപങ്ങൾ പൊറുക്കപ്പെടുകയും, പദവികൾ ഉയർത്തപ്പെടുകയും ചെയ്യുന്ന ചില കാര്യങ്ങൾ ഞാൻ നിങ്ങൾക്ക് അറിയിച്ചുതരട്ടെയോ? (തണുപ്പുപോലുള്ള) അസുഖകരമായ അവസ്ഥകളിലും 'വുദ്വൂ' നന്നാക്കി ചെയ്യുക, പള്ളികളിലേക്ക് കാലടികൾ (പോക്കുവരവ്) വർദ്ധിപ്പിക്കുക. ഒരു നമസ്കാരത്തിനുശേഷം മറ്റൊരു നമസ്കാരം കാത്തുകൊണ്ടിരിക്കുക, ഇതത്രെ 'രിബാത്ത്' (മു; തി) പൊതുവായ അർത്ഥത്തിലുള്ള രിബാത്വാണ് ഈ ഹദീഥിൽ പറഞ്ഞത്.

4. وَاتَّقُوا اللَّهَ (നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ) അല്ലാഹുവിന്റെ വിധി വിലക്കുകൾ അനുസരിക്കുക വഴി അവനോട് ഭയഭക്തി ഉണ്ടായിരിക്കുക എന്നാണല്ലോ അല്ലാഹുവിനെ സൂക്ഷിക്കൽ കൊണ്ടു വിവക്ഷ. അപ്പോൾ അല്ലാഹുവിനോടു ബന്ധപ്പെട്ട എല്ലാ കാര്യങ്ങളും ഈ വാക്കിൽ അടങ്ങിയിരിക്കുന്നു. ഈ നാല് ഉപദേശങ്ങൾ യഥാവിധി സ്വീകരിക്കുന്നവർക്ക് വിജയം- എവിടെയും എപ്പോഴും- സുനിശ്ചിതം തന്നെ. അതാണ് അവസാനത്തെ വാക്കായി അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. لَعَلَّكُمْ تُفْلِحُونَ (നിങ്ങൾ വിജയം പ്രാപിച്ചേക്കാം). അതെ, അതിന് വേണ്ടിയാണ് നിങ്ങൾക്ക് ഈ ഉപദേശങ്ങൾ നൽകുന്നതെന്ന് സാരം.والله الموفق والمعين

(اللهم لك الحمد ولك المنة والفضل)

(كان الفراغ من تسويد تفسير هذه السورة المباركة ظهر يوم الاحد ٢٦

رجب ١٣٩٦ هـ الموافق ٧٦/٧/٢٥ م والفراغ من تبيضها ضحى يوم السبت

١٣ جمادى الاولى ١٣٩٨ هـ الموافق ٧٨/٤/٢٢ م ـ م نى)

سورة النساء

# 4. സൂറതുന്നിസാഉ്

മദീനയിൽ അവതരിച്ചത് - വചനങ്ങൾ 176 - വിഭാഗം (റുകൂഉ്) 24

വിവിധ തുറകളിലായി വളരെയധികം വിഷയങ്ങൾ പ്രതിപാദിക്കപ്പെട്ടിട്ടുള്ള ഒരു സൂറത്താണിത്. അനന്തരാവകാശനിയമങ്ങൾ പോലെയുള്ള ചില വിഷയങ്ങൾ ഈ സൂറത്തിന്റെ സവിശേഷതയാകുന്നു. ഒന്നാമത്തെ വചനത്തിൽതന്നെ സ്ത്രീകളെപ്പറ്റി പരാമർശമുള്ളതിനുപുറമെ, അവരെ സംബന്ധിച്ച പല കാര്യങ്ങളും ഇതിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. അതുകൊ് ഈ സൂറത്തിന് 'അന്നിസാഉ്' (സ്ത്രീകൾ) എന്നു പറയപ്പെടുന്നു.

'സൂറത്തുന്നിസാഇലെ അഞ്ചു ആയത്തുകൾ ഇഹലോകം മുഴുവനെക്കാളും എനിക്ക് ഇഷ്ടപ്പെട്ടതാണ്' എന്നു പറഞ്ഞുകൊ് ഇബ്നുമസ്ഊദ്(റ) താഴെ കാണുന്ന വചനങ്ങളെ എണ്ണിയതായി ഇബ്നുജരീർ (റ) ഉദ്ധരിക്കുന്നു. അതായത്:

(1) മഹാപാപങ്ങളെ ഉപേക്ഷിക്കുന്ന പക്ഷം മറ്റു തിന്മകൾക്ക് അല്ലാഹു മാപ്പു നൽകുമെന്നു കാണിക്കുന്ന 31-ാം വചനവും,

(2)അല്ലാഹു അണുവോളം അനീതി ചെയ്കയില്ലെന്നും, ഓരോ നന്മയെയും അവൻ ഇരട്ടിപ്പിച്ചു വലുതാക്കുമെന്നും കാണിക്കുന്ന 40-ാം വചനവും.

(3, 4) ശിർക്കല്ലാത്ത പാപങ്ങളെല്ലാം അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കുമെന്നു പ്രസ്താവിക്കുന്ന 48 ഉം 116 ഉം വചനങ്ങളും,

(5) വല്ല തിന്മയോ, സ്വന്തം ദേഹങ്ങളോട് അക്രമമോ ചെയ്യുന്നവർ പാപമോചനം തേടിയാൽ അല്ലാഹു അവർക്ക് പൊറുത്തു കൊടുക്കുമെന്നു കാണിക്കുന്ന 110-ാം വചനവും, ഹാകിം(റ) ഉദ്ധരിച്ച രിവായത്തിൽ ഈ അവസാനത്തെ വചനത്തിന്റെ സ്ഥാനത്ത് 64-ാം വചനമാണുള്ളത്. കൂടാതെ, 'സൂറത്തുന്നിസാഇലെ എട്ട് ആയത്തുകൾ ഈ സമുദായത്തെ സംബന്ധിച്ചിടത്തോളം ഇഹലോകത്തെക്കാൾ ഉത്തമമാണ്' എന്ന അർത്ഥത്തിൽ ഇബ്നു അബ്ബാസ് (റ)ൽ നിന്നു മറ്റൊരു രിവായത്തും ഇബ്നുജരീർ(റ) ഉദ്ധരിച്ചിരിക്കുന്നു. മേൽക അഞ്ചു വചനങ്ങൾക്ക് പുറമെ, 26, 27, 28 എന്നീ വചനങ്ങളുംകൂടിയാണ് അതിൽ അദ്ദേഹം എടുത്തു പറഞ്ഞിരിക്കുന്നത്. ആ വചനങ്ങളെല്ലാം തന്നെ അല്ലാഹുവിന്റെ അതിമഹത്തായ അനുഗ്രഹത്തെയും അളവറ്റ കാരുണ്യത്തെയും കുറിക്കുന്നവയാകുന്നു. അവ മനുഷ്യർക്ക് വമ്പിച്ച സൽപ്രതീക്ഷയും ആവേശവും ജനിപ്പിക്കുന്നവയുമാണ്. ഇതാണീ പ്രസ്താവനകൾക്ക് കാരണം.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ٥

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

يَٰٓأَيُّهَا ٱلنَّاسُ ٱتَّقُواْ رَبَّكُمُ ٱلَّذِى خَلَقَكُم مِّن نَّفۡسٖ وَٰحِدَةٖ

**﴾1﴿ ഹേ, മനുഷ്യരേ! ഒരേ ആത്മാവിൽ [ആളിൽ] നിന്നു നിങ്ങളെ സൃഷ്ടിച്ചവനായ നിങ്ങളുടെ റബ്ബിനെ നിങ്ങൾ സൂക്ഷിക്കുവിൻ;**

وَخَلَقَ مِنۡهَا زَوۡجَهَا وَبَثَّ مِنۡهُمَا رِجَالٗا كَثِيرٗا وَنِسَآءٗۚ

**അതിൽ നിന്നു തന്നെ അതിന്റെ ഇണയെ സൃഷ്ടിക്കുകയും, ആ രണ്ടാളിൽനിന്നുമായി ധാരാളം പുരുഷന്മാരെയും, സ്ത്രീകളെയും വ്യാപിപ്പിക്കുകയും ചെയ്ത (റബ്ബിനെ);**

وَٱتَّقُواْ ٱللَّهَ ٱلَّذِى تَسَآءَلُونَ بِهِۦ وَٱلۡأَرۡحَامَ

**യാതൊരുവന്റെ പേരിൽ നിങ്ങൾ അന്യോന്യം ചോദിച്ചുകൊണ്ടിരിക്കുന്നുവോ ആ അല്ലാഹുവിനെയും, കുടുംബ ബന്ധങ്ങളെയും നിങ്ങൾ സൂക്ഷിക്കുവിൻ.**

إِنَّ ٱللَّهَ كَانَ عَلَيۡكُمۡ رَقِيبٗا ﴿١﴾

**നിശ്ചയമായും, അല്ലാഹു നിങ്ങളിൽ മേൽനോട്ടം ചെയ്യുന്നവനാകുന്നു.**

---

﴾1﴿ يَا أَيُّهَا النَّاسُ ഹേ, മനുഷ്യരേ اتَّقُوا رَبَّكُمُ നിങ്ങളുടെ റബ്ബിനെ (രക്ഷിതാവിനെ) നിങ്ങൾ സൂക്ഷിക്കുവിൻ الَّذِي خَلَقَكُمْ നിങ്ങളെ സൃഷ്ടിച്ചവനായ مِنْ نَفْسٍ ഒരു ആത്മാവിൽ (ദേഹത്തിൽ - ആളിൽ) നിന്ന് وَاحِدَةٍ ഒരേ, ഒന്നായ وَخَلَقَ സൃഷ്ടിക്കുകയും ചെയ്തു مِنْهَا അതിൽനിന്നു(തന്നെ) زَوْجَهَا അതിന്റെ ഇണയെ (ഭാര്യയെ) وَبَثَّ വ്യാപിപ്പിക്കുക (പരത്തുക - വിതരണം ചെയ്യുക)യും ചെയ്തു مِنْهُمَا അവർ രണ്ടാളിൽ നിന്നും رِجَالًا പുരുഷന്മാരെ كَثِيرًا വളരെ, ധാരാളം وَنِسَاءً സ്ത്രീകളെയും وَاتَّقُوا നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ اللَّهَ الَّذِي യാതൊരു അല്ലാഹുവിനെ تَسَاءَلُونَ നിങ്ങളന്യോന്യം ചോദിക്കുന്നു بِهِ അവനെക്കൊണ്ട്, അവന്റെ പേരിൽ وَالْأَرْحَامَ കുടുംബ (രക്ത)ബന്ധങ്ങളെയും إِنَّ اللَّهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു, ആയിരിക്കുന്നു عَلَيْكُمْ നിങ്ങളുടെ മേൽ, നിങ്ങളിൽ رَقِيبًا മേൽനോട്ടം ചെയ്യുന്നവൻ.

---

يَٰٓأَيُّهَا ٱلنَّاسُ ٱتَّقُواْ رَبَّكُمُ (ഹേ, മനുഷ്യരേ നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനെ സൂക്ഷിക്കുവിൻ) എന്ന വാക്യം കൊണ്ട് ആരംഭിക്കുന്ന രണ്ടു സൂറത്തുകളുള്ളതിൽ ഒന്നാമത്തെതാണിത്. മറ്റേത് സൂറത്തുൽ ഹജ്ജുമാകുന്നു. ഇവിടെ തുടർന്നു വിവരിക്കുന്നത് മനുഷ്യവർഗത്തിന്റെ ഉൽഭവത്തെക്കുറിച്ചാണ്; അവിടെയാകട്ടെ അന്ത്യനാളിനെപ്പറ്റിയുമാകുന്നു. മനുഷ്യരുടെ ഉത്ഭവവും തുടക്കവും നോക്കിയാലും, അവരുടെ ഒടുക്കവും മടക്കവും നോക്കിയാലും അല്ലാഹു അല്ലാതെ അവർക്ക് വേറെ രക്ഷിതാവില്ലെന്നും, അതു

കൊണ്ട് അവനെ സൂക്ഷിക്കൽ മനുഷ്യന്റെ പ്രകൃത്യാ ഉള്ള കടമയാണെന്നും ഇത് സൂചിപ്പിക്കുന്നു.

خَلْقٌ (സൃഷ്ടിക്കൽ) എന്ന വാക്ക് ശൂന്യതയിൽ നിന്നു അസ്തിത്വം നൽകുക എന്ന അർത്ഥത്തിലും, ഒരു വസ്തുവിൽനിന്നു മറ്റൊരു വസ്തുവിനു രൂപം നൽകുക എന്ന അർത്ഥത്തിലും ഉപയോഗിക്കാറുണ്ട്. خلق السموات والأرض (അവൻ ആകാശങ്ങളെയും ഭൂമിയെയും സൃഷ്ടിച്ചു) എന്നു പറഞ്ഞിരിക്കുന്നത് ആദ്യത്തെ അർത്ഥത്തിലാകുന്നു. ഇതിനെപ്പറ്റിത്തന്നെ വേറെ സ്ഥലത്തു بَدِيعُ السَّمَاوَاتِ وَالْأَرْضِ (ആകാശങ്ങളെയും ഭൂമിയെയും നവീനമായുണ്ടാക്കിയവൻ - 2 : 117) എന്നും പറഞ്ഞിരിക്കുന്നതിൽനിന്ന് ഇതു വ്യക്തമാകുന്നു. ഇവിടെ خَلَقَكُم مِّن نَّفْسٍ وَاحِدَةٍ (നിങ്ങളെ അവർ ഒരേ ആത്മാവിൽ - ആളിൽ - നിന്നു സൃഷ്ടിച്ചു) എന്നു പറഞ്ഞത് രണ്ടാമത്തെ അർത്ഥത്തിലുള്ള സൃഷ്ടിയെ ഉദ്ദേശിച്ചുമാകുന്നു. ഇമാം റാസീ(റ) പ്രസ്താവിച്ചതുപോലെ. ഈ نفس (ആത്മാവു) കൊണ്ടുദ്ദേശ്യം, മനുഷ്യ പിതാവായ ആദം നബി(അ)യാണെന്നുള്ളതിൽ മുസ്‌ലിംകൾക്കിടയിൽ ഭിന്നാഭിപ്രായമില്ല. മനുഷ്യസമുദായത്തെ ആകമാനം ഉൾപ്പെടുത്തിക്കൊണ്ട് يَا أَيُّهَا النَّاسُ (ഹേ, മനുഷ്യരേ) എന്ന സംബോധനയോടുകൂടിയാണല്ലോ അല്ലാഹു ഈ വിഷയം ഓർമിപ്പിക്കുന്നത്. മനുഷ്യ സമുദായത്തെ മുഴുവൻ ഉദ്ദേശിച്ചുകൊണ്ട് ഇതുപോലെ يابنى ادم (ആദമിന്റെ സന്തതികളേ) എന്നു ഖുർആനിലും മറ്റും പറയപ്പെടാറുള്ളതും അതുകൊണ്ടാണ്. മനുഷ്യനു ادمى (ആദം വർഗത്തിൽപെട്ടവൻ) എന്നു പറയപ്പെടുന്നതും അതുകൊണ്ടു തന്നെ. മനുഷ്യരായ നിങ്ങളെ അല്ലാഹു ഒരേ ആത്മാവിൽ നിന്ന് സൃഷ്ടിച്ചു രൂപപ്പെടുത്തി എന്നു പറഞ്ഞശേഷം അതെങ്ങിനെ പ്രയോഗത്തിൽ വരുത്തിയെന്നും ചൂണ്ടിക്കാട്ടിയിരിക്കുന്നു. അതെ, وَخَلَقَ مِنْهَا زَوْجَهَا وَبَثَّ مِنْهُمَا الخ (അതിൽനിന്നു തന്നെ അതിന്റെ ഇണയെ സൃഷ്ടിക്കുകയും, അവർ രണ്ടുപേരിൽനിന്നുമായി ധാരാളം പുരുഷന്മാരെയും, സ്ത്രീകളെയും വ്യാപിപ്പിക്കുകയും ചെയ്തു). ഇണകൊണ്ടുദ്ദേശ്യം മനുഷ്യമാതാവായ ഹവ്വാഉ്(അ) ആണെന്നും, സ്ത്രീപുരുഷന്മാരാകുന്ന ഇണകളുടെ സമ്പർക്കത്തിൽ നിന്നാണ് മനുഷ്യൻ പെറ്റുപെരുകിക്കൊണ്ടിരിക്കുന്നതെന്നും പറയേണ്ടതില്ലല്ലോ.

ആദം നബി(അ)യെ മണ്ണിൽനിന്നാണ് സൃഷ്ടിച്ചതെന്ന് (3:59 ലും മറ്റും) അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്. ഇവിടെ അദ്ദേഹത്തിന്റെ ഉൽപത്തിയെപ്പറ്റി ഒന്നും പ്രസ്താവിച്ചിട്ടില്ലെങ്കിലും അദ്ദേഹത്തിന്റെ ഇണയെ സൃഷ്ടിച്ചത് അദ്ദേഹത്തിൽനിന്നാണെന്നു വ്യക്തമാക്കിയിരിക്കുന്നു. وخلق منها زوجها (ആ ആത്മാവിൽ നിന്ന് അതിന്റെ ഇണയെ സൃഷ്ടിക്കുകയും ചെയ്തു) എന്ന വാക്യത്തിന്റെ അർത്ഥം ആദമാകുന്ന ആ ആത്മാവിന്റെ ഇണയെ അതിൽ നിന്നുതന്നെ സൃഷ്ടിച്ചു രൂപപ്പെടുത്തി എന്നാണല്ലോ. എന്നാൽ, അദ്ദേഹത്തിൽനിന്ന് ഇണയെ സൃഷ്ടിച്ചതെങ്ങിനെയാണെന്നു തീർത്തുപറയത്തക്ക തെളിവുകളൊന്നും ഇല്ല. ആദം(അ)നെ സൃഷ്ടിച്ചപ്പോൾ അദ്ദേഹത്തിനുതക്കതായ ഒരു ഇണ ഇല്ലായ്കയാൽ അല്ലാഹു അദ്ദേഹത്തിനു ഒരു ഗാഢനിദ്ര നൽകിയെന്നും, ഉറങ്ങിക്കൊണ്ടിരിക്കെ അദ്ദേഹത്തിന്റെ ഒരു വാരിയെല്ലെടുത്ത് ആ എല്ലിനെ ഒരു സ്ത്രീയാക്കി സൃഷ്ടിച്ചുവെന്നുമാണ് ബൈബ്ൾ (ഉൽപത്തി : 2 ൽ 21 – 23) പറയുന്നത്. ബൈബ്ളിന്റെ പ്രസ്താവനയെ ആധാരമാക്കി ഇത് ഉറപ്പിക്കുവാൻ വയ്യ. കാരണം, അതിലെ സത്യവും അസത്യവും വേർതിരിച്ചറിയുവാൻ നിവൃത്തിയില്ല. എങ്കിലും ഇപ്പറഞ്ഞതിൽ സത്യമുണ്ടെന്നു തോന്നിക്കുന്ന പ്രബലമായ ഒരു നബിവചനം നിലവിലുണ്ട്. സ്ത്രീകളോട് നല്ലനിലയിൽ പെരുമാറുവാൻ വസ്വിയ്യത്ത് ചെയ്തുകൊണ്ട് നബിﷺ ഇങ്ങിനെ പറയുന്നു:

فانهن خلقن من ضلع(رواه الشيخان) ("....കാരണം, അവർ വാരിയെല്ലിനാൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു." (ബു: മു.) ഈ ഹദീഥിനെ അടിസ്ഥാനമാക്കി ഭൂരിപക്ഷം പണ്ഡിതന്മാരും പറയുന്നത് ആദം(അ)ന്റെ വാരിയെല്ലിൽനിന്നാണ് ഹവ്വാഉ്(അ) സൃഷ്ടിക്കപ്പെട്ടത് എന്നാകുന്നു. ഹദീഥിന്റെ വാചകം നേർക്കുനേരെ നോക്കുമ്പോൾ മനസ്സിലാകുന്നതും അങ്ങിനെയാണ്. അതേ സമയം നബിﷺ അതൊരു ഉപമാലങ്കാര രൂപത്തിൽ പ്രസ്താവിച്ചതായിരിക്കുവാനും സാധ്യതയുണ്ട്. ഹദീഥിലെ തുടർന്നുള്ള വാചകങ്ങൾ നോക്കുക: وان اعوج شيء من الضلع اعلاه..... "വാരിയെല്ലിൽവെച്ച് ഏറ്റവും വളഞ്ഞതു അതിൽ മേലെയുള്ളതുമാണ്. അതുകൊണ്ട് അതിനെ ചൊവ്വാക്കി നിർത്തുവാൻ ശ്രമിക്കുന്നപക്ഷം നീ അതുപൊട്ടിക്കേണ്ടിവരും. അതിനെ അതിന്റെ പാട്ടിനു വിട്ടേക്കുന്ന പക്ഷം അതു വളഞ്ഞുംകൊണ്ടുതന്നെയിരിക്കും." ചുരുക്കിപ്പറഞ്ഞാൽ, വാരിയെല്ലിൽനിന്നാവട്ടെ, അല്ലാതിരിക്കട്ടെ; ഹവ്വാഇനെ സൃഷ്ടിച്ചതു ആദം (അ) എന്ന ആളിൽനിന്നാണെന്നു തീർത്തു പറയാം. വാരിയെല്ലിൽനിന്നാണെന്നു ഉറപ്പിച്ചു പറയത്തക്ക തെളിവില്ലെങ്കിലും ആ അഭിപ്രായം തെറ്റാണെന്നു വിധി കൽപിക്കുവാനും തെളിവുകളൊന്നുമില്ല. والله اعلم

ക്വുർആൻ വ്യാഖ്യാതാക്കളിൽ മറ്റൊരഭിപ്രായമുള്ളത് അബൂമുസ്‌ലിം ഇസ്ഫഹാനീ(റ) യുടേതാകുന്നു. خَلَقَ مِنۡهَا زَوۡجَهَا എന്ന വാക്യത്തിനു اى من جنسها (അതായതു അതിന്റെ വർഗത്തിൽനിന്നു) എന്നാണ് അദ്ദേഹം അർത്ഥമാക്കുന്നത്. അദ്ദേഹം മുൻകാലക്കാരായ ക്വുർആൻ വ്യാഖ്യാതാക്കളിൽ ഒരാളാണെങ്കിലും അദ്ദേഹത്തിന്റെതായ ചില യുക്തി ന്യായങ്ങളുടെ അടിസ്ഥാനത്തിൽ അദ്ദേഹത്തിന് ഒറ്റപ്പെട്ട പല അഭിപ്രായങ്ങളുമുണ്ട്. അക്കൂട്ടത്തിൽ ഒന്നാണിത്. ഇക്കാലത്ത് ആധുനികപ്രിയരായ ചിലർ അദ്ദേഹത്തിന്റെ ഈ അഭിപ്രായത്തെ അനുകരിക്കുകയും അതിനെ പിൻതാങ്ങുമാറുള്ള പുതിയ ന്യായങ്ങൾ അവതരിപ്പിക്കുകയും ചെയ്യുന്നതും കാണാം. വിമർശനാർഹങ്ങളായ ഏതാനും യുക്തിവാദങ്ങളൊഴിച്ചാൽ അവർക്കു പറയുവാനുള്ള പ്രധാന ന്യായം نفس (നഫ്സ്) എന്ന വാക്കു جنس (വർഗം) എന്ന അർത്ഥത്തിൽ ക്വുർആനിൽ ഉപയോഗിച്ചിട്ടുണ്ടെന്നത്രെ. 30:21, 16:72, 42:11, 9:128, 3:164 മുതലായ സ്ഥലങ്ങൾ അതിനു അവർ ഉദാഹരണങ്ങളായി ചൂണ്ടിക്കാട്ടുകയും ചെയ്യുന്നു. പക്ഷേ, താഴെ സൂചിപ്പിക്കുന്നതുപോലെയുള്ള ന്യൂനതകൾ ഉള്ളതുകൊണ്ട് ഈ അഭിപ്രായം സ്വീകരിക്കുവാൻ വഴി കാണുന്നില്ല.

(1) ഇവർ ചൂണ്ടിക്കാട്ടുന്ന സ്ഥലങ്ങളിലെല്ലാംതന്നെ ഉപയോഗിച്ചിരിക്കുന്നതു نفس (നഫ്സ്) എന്ന പദമല്ല. അതിന്റെ ബഹുവചനമായ انفس(അൻഫുസ്) എന്നാകുന്നു. ബഹുവചനമായിരിക്കുമ്പോൾ 'വർഗം' എന്നർത്ഥം വരുന്നതുകൊണ്ട് ഏകവചനത്തിന് ആ അർത്ഥം ഉണ്ടായിക്കൊള്ളണമെന്നില്ല. മാത്രമല്ല, ആ പദത്തിനു അറബി നിഘണ്ടുക്കളിൽ അങ്ങിനെ ഒരർത്ഥം കാണുന്നുമില്ല. ഉണ്ടെന്നു സങ്കൽപിച്ചാൽ തന്നെയും ഏകവചനമായ نفس എന്ന വാക്കിന് വർഗം എന്നർത്ഥമാകുമ്പോൾ ബഹുവചനമായ انفس നു 'വർഗങ്ങൾ' എന്നു അർത്ഥമായിരിക്കണമല്ലോ. ഇവർ ചൂണ്ടിക്കാട്ടിയ ആ അഞ്ചു ഉദാഹരണങ്ങളിലും 'വർഗങ്ങൾ' എന്നു അർത്ഥമാക്കുവാൻ നിവൃത്തിയില്ലെന്നു തീർത്തു പറയാം. 'ആത്മാവ്, ജീവൻ, ദേഹം, വ്യക്തി, ആൾ, സ്വന്തം, സ്വയം, താൻ, മനസ്സ്, രക്തം' എന്നൊക്കെയാണ് 'നഫ്സി'നു നിഘണ്ടുക്കളിൽ കാണുന്ന അർത്ഥങ്ങൾ. ഈ അർത്ഥങ്ങളൊന്നും ഇവർ ചൂണ്ടിക്കാട്ടിയ ഉദാഹരണങ്ങളിൽ യോജിക്കുകയില്ലെന്ന് ആ ഉദാഹരണങ്ങൾ പരിശോധിക്കുന്ന ആർക്കും മനസ്സിലാക്കാം. ആദ്യത്തെ മൂന്നു ഉദാഹരണങ്ങ

ളിൽ നിങ്ങൾക്കു നിങ്ങളുടെ 'നഫ്സു'കളിൽ നിന്നുതന്നെ ഇണകളെ സൃഷ്ടിച്ചുതന്നു (خلق لكم من انفسكم ازواجا) എന്നോ, നിങ്ങളുടെ 'നഫ്സു'കളിൽനിന്നുതന്നെ നിങ്ങൾക്ക് ഇണകളെ ഉണ്ടാക്കിത്തന്നു (جعل لكم من انفسكم الخ) എന്നോ ആണ് അല്ലാഹു പറഞ്ഞിരിക്കുന്നത്. നാലാമത്തേതിൽ നിങ്ങൾക്ക് നിങ്ങളുടെ നഫ്സുകളിൽ നിന്നു ഒരു റസൂൽ വന്നിരിക്കുന്നു (جاءكم رسول من انفسكم)എന്നും, അവസാനത്തെതിൽ അവരുടെ 'നഫ്സു'കളിൽനിന്ന് ഒരു റസൂലിനെ അവൻ നിയോഗിച്ചിരിക്കുന്നു (بعث فيهم رسولا من انفسهم) എന്നുമാണ് പറഞ്ഞിരിക്കുന്നത്. മേൽകണ്ട അർത്ഥങ്ങളൊന്നും ഇവിടങ്ങളിൽ യോജിക്കുകയില്ലെന്നും, അതുകൊണ്ടാണ് 'നഫ്സു'കളുടെ സമൂഹമാകുന്ന 'വർഗം (جنس)' എന്നു ഇവിടങ്ങളിൽ ഉദ്ദേശ്യാർത്ഥമായി സ്വീകരിക്കപ്പെടുന്നതെന്നും വ്യക്തമാണല്ലോ. ബഹുവചന രൂപത്തിലല്ലാതെ – ഏകവചന രൂപത്തിൽ – 'നഫ്സ്(نفس)എന്നു വന്നിട്ടുള്ള ഏതെങ്കിലും ക്വുർആൻ വാക്യങ്ങളിൽ 'വർഗം (جنس)' എന്ന് അർത്ഥം നൽകേണ്ടതോ, ആ അർത്ഥം യോജിക്കുന്നതോ ആയ വേറൊരു ഉദാഹരണം കാണുന്നുമില്ല.

(2) അതേ സമയത്ത് മറ്റൊരു വചനത്തിൽ يَا أَيُّهَا النَّاسُ إِنَّا خَلَقْنَاكُم مِّن ذَكَرٍ وَأُنثَىٰ وَجَعَلْنَاكُمْ شُعُوبًا وَقَبَائِلَ "ഹേ മനുഷ്യരേ, നിങ്ങളെ നാം ഒരു ആണിൽനിന്നും ഒരു പെണ്ണിൽനിന്നും സൃഷ്ടിക്കുകയും, നിങ്ങളെ നാം പല ശാഖകളും ഗോത്രങ്ങളും ആക്കുകയും ചെയ്തിരിക്കുന്നു." (49:13). എന്ന് അല്ലാഹു വ്യക്തമാക്കിയിട്ടുമുണ്ട്. മനുഷ്യസമുദായമായ നിങ്ങൾ പല ശാഖകളും ഗോത്രങ്ങളുമാണെങ്കിലും നിങ്ങൾ മുഴുവനും ഒരു ആണിൽനിന്നും ഒരു പെണ്ണിൽനിന്നുമാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് എന്നാണല്ലോ ഇതിന്റെ അർത്ഥം. ചുരുക്കിപ്പറഞ്ഞാൽ, മനുഷ്യപിതാവായ ആദം നബി(അ) യിൽനിന്നും, അദ്ദേഹത്തിന്റെ ഇണയും മനുഷ്യമാതാവുമായ ഹവ്വാ(അ)യിൽ നിന്നുമാണ് മനുഷ്യവർഗത്തെ അല്ലാഹു സൃഷ്ടിച്ചുണ്ടാക്കി ഇത്രയധികം വർദ്ധിപ്പിച്ചിരിക്കുന്നത് എന്നുതന്നെയാണ് ഈ രണ്ടു വചനങ്ങളിലും അടങ്ങിയ ആശയം. എല്ലാ ജീവ വർഗത്തിന്റെയും ഇണകൾ അതാതു വർഗത്തിൽ നിന്നു തന്നെയാണുള്ളത്. അതുപോലെ, മനുഷ്യരുടെയും ഇണകൾ മനുഷ്യവർഗത്തിൽ പെട്ടവരാണെന്ന വസ്തുത ചൂണ്ടിക്കാട്ടുകയല്ല ഈ രണ്ടു വാക്യങ്ങളും ചെയ്യുന്നതെന്നു താൽപര്യം.

'നഫ്സ്' എന്ന വാക്കിന്ന് 'വർഗം' എന്നർത്ഥം കൽപിച്ചു വ്യാഖ്യാനിക്കുവാൻ ശ്രമിക്കുന്നവർ വേറെയും ചില ന്യായങ്ങൾ പറഞ്ഞു കാണാമെങ്കിലും അവ കേവലം യുക്തിന്യായങ്ങളാകുന്നു. അതുകൊണ്ട് അവക്കു അതേരൂപത്തിലുള്ള മറുപടി നൽകി ദീർഘിപ്പിക്കുവാൻ ഇവിടെ ഉദ്ദേശിക്കുന്നില്ല. ഈ വിഷയം വിശ്വാസപരമോ, അനുഷ്ഠാനപരമോ ആയ ഒന്നല്ലെങ്കിലും അബൂമുസ്‌ലിം ഇസ്ഫഹാനീ(റ)യുടെ ഒറ്റപ്പെട്ട ഒരഭിപ്രായത്തെ ഊന്നുവടിയാക്കിക്കൊണ്ട് ക്വുർആൻ വ്യാഖ്യാതാക്കളെ പൊതുവെ വിഡ്ഢികളാക്കുമാറുള്ള ചില പ്രസ്താവനകൾ ചിലർ ചെയ്തുകാണുന്നതുകൊണ്ട് ഇത്രയും സംസാരിച്ചുവെന്നേയുള്ളൂ.

മനുഷ്യസമുദായമായ നിങ്ങളെ ഒരേ ആത്മാവിൽ– ആളിൽ–നിന്നു ഉൽപാദിപ്പിച്ചു തുടങ്ങുകയും, പിന്നീട് അതിൽനിന്നും അതിന്റെ ഇണയിൽനിന്നുമായി നിങ്ങളെ പെരുപ്പിച്ചു വർദ്ധിപ്പിക്കുകയും ചെയ്തിട്ടുള്ള നിങ്ങളുടെ റബ്ബിനെ നിങ്ങൾ സൂക്ഷിക്കണം എന്നു പറഞ്ഞശേഷം, നിങ്ങൾ യാതൊരു അല്ലാഹുവിന്റെ പേരിൽ–അവനെ മുൻനിറുത്തിക്കൊണ്ടു–അന്യോന്യം ചോദിക്കാറുണ്ടോ ആ അല്ലാഹുവിനെ സൂക്ഷിക്കണം

(واتقوا الله الذى تساءلون به) എന്നു പിന്നെയും പറഞ്ഞിരിക്കുന്നു. നിങ്ങളെ സൃഷ്ടിച്ചു വളർത്തിക്കൊണ്ടുവരുന്ന രക്ഷിതാവ് അല്ലാഹുവാണെന്നു നിങ്ങൾക്കറിയാം, അതുകൊണ്ടാണല്ലോ നിങ്ങൾ പലപ്പോഴും അവനെ മുൻനിറുത്തി പരസ്പരം പലതും ആവശ്യപ്പെടുന്നതും ചോദിക്കുന്നതും. ആ നിലക്ക് അല്ലാഹുവിനെ സൂക്ഷിക്കൽ നിങ്ങളുടെ പ്രകൃത്യായുള്ള ഒരു കടമയാണെന്നു നിങ്ങൾതന്നെ സമ്മതിക്കുന്നുവെന്നാണ് ഇതിലടങ്ങിയ സൂചന. 'അല്ലാഹുവിന്റെ പേരിൽ ഞാൻ അപേക്ഷിക്കുന്നു, അല്ലാഹുവിനെ ഓർത്ത് ഇന്നിന്നപ്രകാരം ചെയ്തുതരണം, പടച്ചവനെ മുൻനിറുത്തിയാണ് ഞാനിതു പറയുന്നത്' എന്നിങ്ങിനെ മനുഷ്യർ മുൻകാലത്തെന്നപോലെ ഇക്കാലത്തും അന്യോന്യം ചോദിക്കലും പറയലും പതിവാണല്ലോ. ദൈവവിശ്വാസികളല്ലാത്തവരിൽനിന്നുപോലും കുടുങ്ങിയ അവസരങ്ങളിൽ ഇങ്ങിനെയുള്ള വാക്കുകൾ കേൾക്കുക ദുർലഭമല്ല.

കുടുംബബന്ധം പാലിക്കുന്നതിനും, കുടുംബത്തോട് നല്ല നിലക്കു പെരുമാറുന്നതിനും ഇസ്‌ലാമിൽ നൽകപ്പെട്ട പ്രാധാന്യം മറ്റേതൊരു മതത്തിലും നൽകിക്കാണപ്പെടുകയില്ല. അല്ലാഹുവിനെ ആരാധിക്കുവാൻ കല്പിക്കുന്നതോടൊപ്പം മാതാപിതാക്കൾക്കു നന്മ ചെയ്‌വാൻ ക്വുർആനിൽ പലപ്പോഴും ഉപദേശിച്ചു കാണാം. ഹദീഥിലും പലതും കാണാം. ഈ സൂറത്തിലെ തുടർന്നുള്ള വചനങ്ങളിൽ അനാഥക്കുട്ടികളെയും, ഗാർഹികവും കുടുംബപരവുമായ പല കാര്യങ്ങളെയും സംബന്ധിച്ചു വളരെയധികം പ്രസ്താവനകൾ വരുന്നുണ്ട്താനും. ആ നിലക്ക് കുടുംബബന്ധങ്ങൾ പാലിക്കുന്നതിനെപ്പറ്റി ഒന്നാമത്തെ ഈ വചനത്തിൽതന്നെ പ്രത്യേകം ഉണർത്തുന്നത് അനുയോജ്യമായിരിക്കുമല്ലോ. അതുകൊണ്ട് അല്ലാഹുവിനെ സൂക്ഷിക്കുവാൻ ഊന്നിപ്പറഞ്ഞതോടു ചേർത്തുകൊണ്ട് കുടുംബബന്ധങ്ങളെയും സൂക്ഷിക്കണം (والارحام) എന്നുകൂടി അല്ലാഹു ഓർമിപ്പിച്ചിരിക്കുകയാണ്.

الله(അല്ലാഹു) എന്ന നാമത്തോടു ചേർത്തു (عطف) കൊണ്ട് - والارحام(വൽ അർഹാമ) എന്നു അവസാനത്തെ അക്ഷരത്തിനു അകാരം (الفتح) കൊടുത്തുകൊണ്ടുള്ള വായനയെ അടിസ്ഥാനമാക്കിയാണ് മേൽകണ്ട പരിഭാഷയും വ്യാഖ്യാനവും സ്വീകരിച്ചിരിക്കുന്നത്. പൊതുവിൽ അംഗീകരിക്കപ്പെട്ടു വരുന്ന വായനയും അങ്ങിനെത്തന്നെ. എങ്കിലും, ആ അക്ഷരത്തിനു ഇകാരം(الكسر) കൊടുത്തുകൊണ്ട് 'വൽ അർഹാമി' എന്നും ഇവിടെ വായിക്കപ്പെട്ടിട്ടുണ്ട്. അപ്പോൾ അത് به(ബിഹി) എന്നതിലെ സർവ്വനാമത്തോടു ചേർന്നത് (معطوف) ആയിരിക്കും. ഈ വായനപ്രകാരം, 'യാതൊരു അല്ലാഹുവിന്റെ പേരിലും കുടുംബ ബന്ധങ്ങളുടെ പേരിലും നിങ്ങൾ അന്യോന്യം ചോദിച്ചുകൊണ്ടിരിക്കുന്നുവോ ആ അല്ലാഹുവിനെ നിങ്ങൾ സൂക്ഷിക്കുവിൻ' എന്നായിരിക്കും ആ വാക്യത്തിന്റെ അർത്ഥം. അപ്പോഴും അല്ലാഹുവിന്റെ നാമത്തോടു ചേർത്തു കുടുംബബന്ധങ്ങളെപ്പറ്റി ഓർമിപ്പിച്ചതിലടങ്ങിയ തത്വത്തിൽ മാറ്റം വരുവാനില്ല.

മനുഷ്യ വർഗത്തിന്റെ ഉത്ഭവ ചരിത്രം ഓർമിപ്പിച്ചതിൽനിന്ന് മനുഷ്യരെല്ലാം ഒരേ മാതാപിതാക്കളുടെ സന്തതികളായി പിറന്നവരാണെന്നും, എല്ലാവരും ചേർന്നുള്ള ഒരു വമ്പിച്ച കുടുംബമാണ് വാസ്തവത്തിൽ മനുഷ്യസമുദായമെന്നും, അതുകൊണ്ട് അവർ പരസ്പരം സ്നേഹത്തിലും സൗഹാർദ്ദത്തിലും വർത്തിക്കേണ്ടതുണ്ടെന്നും വ്യക്തമാണ്. എന്നാൽ, അല്ലാഹുവിനെ സൂക്ഷിക്കലും കുടുംബബന്ധം സൂക്ഷിക്കലും ഒരേ ഉദ്ദേശ്യത്തിലല്ല കലാശിക്കുന്നതെന്നു പ്രത്യേകം പറയേണ്ടുന്ന ആവശ്യമില്ല. അല്ലാഹുവിനെ സൂക്ഷിക്കൽ അവന്റെ നിയമ നിർദ്ദേശങ്ങൾക്കനുസരിച്ചു ജീവിക്കുന്നതുകൊണ്ടും,

കുടുംബബന്ധത്തെ സൂക്ഷിക്കൽ കുടുംബബന്ധമുള്ളവരോടു നന്നായി വർത്തിക്കുന്നതുകൊണ്ടുമാണ് സാക്ഷാൽകരിക്കപ്പെടുന്നത്. അല്ലാഹുവിനോടും കുടുംബങ്ങളോടുമുള്ള കടമകളെല്ലാം നിങ്ങൾ പാലിക്കുന്നുണ്ടോ എന്ന് അല്ലാഹു സൂക്ഷ്മ നിരീക്ഷണം നടത്തുന്നുണ്ടെന്നും അവസാനം മനുഷ്യരെ ഓർമപ്പെടുത്തുന്നു. (ان الله كان عليكم رقيبا)

وَءَاتُوا۟ ٱلْيَتَـٰمَىٰٓ أَمْوَٰلَهُمْ ۖ وَلَا تَتَبَدَّلُوا۟ ٱلْخَبِيثَ بِٱلطَّيِّبِ ۖ وَلَا تَأْكُلُوٓا۟ أَمْوَٰلَهُمْ إِلَىٰٓ أَمْوَٰلِكُمْ ۚ إِنَّهُۥ كَانَ حُوبًا كَبِيرًا ﴿٢﴾

**(2) അനാഥകൾക്കു അവരുടെ സ്വത്തുക്കൾ നിങ്ങൾ (വിട്ടു)കൊടുക്കുവിൻ. നല്ല (ശുദ്ധമായ) തിനു(പകരം) ദുഷിച്ചതിനെ നിങ്ങൾ മാറ്റിയെടുക്കുകയും ചെയ്യരുത്.**

**നിങ്ങളുടെ സ്വത്തുക്കളിലേക്ക് (കൂട്ടിച്ചേർത്ത്) അവരുടെ സ്വത്തുക്കൾ നിങ്ങൾ തിന്നുകയും ചെയ്യരുത്. നിശ്ചയമായും അതു വലുതായ ഒരു പാതകമാകുന്നു.**

---

(2) وَآتُوا നിങ്ങൾ കൊടുക്കുവിൻ الْيَتَامَى അനാഥകൾക്ക് أَمْوَالَهُمْ അവരുടെ സ്വത്തുക്കൾ وَلَا تَتَبَدَّلُوا നിങ്ങൾ മാറ്റിയെടുക്കരുത്, പകരമെടുക്കരുത് الْخَبِيثَ ദുഷിച്ചതിനെ, ചീത്തയെ بِالطَّيِّبِ നല്ലതിന്, ശുദ്ധമായതിന് (പകരം) وَلَا تَأْكُلُوا നിങ്ങൾ തിന്നുകയും ചെയ്യരുത് أَمْوَالَهُمْ അവരുടെ സ്വത്തുക്കളെ إِلَى أَمْوَالِكُمْ നിങ്ങളുടെ സ്വത്തുക്കളിലേക്ക് (കൂട്ടിച്ചേർത്തുകൊണ്ട്) إِنَّهُ നിശ്ചയമായും അത് كَانَ അതാകുന്നു حُوبًا പാതകം, പാപം كَبِيرًا വലുതായ

---

കഴിഞ്ഞ വചനത്തിൽ, അല്ലാഹുവിനെയും കുടുംബ ബന്ധങ്ങളെയും സൂക്ഷിക്കുവാൻ കൽപിച്ചശേഷം, അതിന്റെ വിശദീകരണമെന്നോണം ഈ വചനം മുതൽ പല കാര്യങ്ങളെക്കുറിച്ചും അല്ലാഹു വിവരിക്കുന്നു. കൂട്ടത്തിൽ വളരെ പ്രാധാന്യം അർഹിക്കുന്ന ഒന്നാണല്ലോ അനാഥകളുടെ കാര്യം. അതുകൊണ്ട് അനാഥകളുടെ വിഷയത്തിൽ സൂക്ഷിക്കേണ്ടുന്ന വിഷയങ്ങൾക്ക് മുൻഗണനന നൽകപ്പെട്ടിരിക്കുകയാണ്. അനാഥകളുടെ സ്വത്ത് കൈകാര്യം ചെയ്യുന്ന എല്ലാവരെയും അഭിമുഖീകരിക്കുന്നതാണ് ഇതിലെ കൽപനകൾ. അവർ കുടുംബത്തിൽ പെട്ടവരായാലും അല്ലെങ്കിലും ശരി. അതതു കുടുംബങ്ങളിലെ അനാഥകളുടെ കൈകാര്യം മിക്കവാറും ആ കുടുംബത്തിലെ അംഗങ്ങളുടെ കയ്ക്കായിരിക്കുമല്ലോ നടക്കുക. ആ നിലക്ക് അനാഥകളുടെ കുടുംബത്തലവൻമാരെയായിരിക്കും ഇത്കൂടുതൽ ബാധിക്കുക എന്നുമാത്രം. പിതാക്കൾ നഷ്ടപ്പെട്ടുപോയ കുട്ടികൾക്കാണ് يتيم (യത്തീം) എന്നു പറയുന്നത്. പ്രായപൂർത്തിയായവർക്ക് സാധാരണ ആ പേരു പറയാറില്ല. യത്തീമു(അനാഥ)കളുടെ വിഷയത്തിൽ മൂന്നു കൽപനകളാണ് ഈ വചനത്തിലുള്ളത്:-

(1) അവരുടെ സ്വത്തുക്കൾ അവർക്കു വിട്ടുകൊടുക്കണം. അതായത്; അവർക്കു പ്രായപൂർത്തിയും തന്റേടവും എത്തുമ്പോൾ അതുവരെ കൈകാര്യം നടത്തിയിരുന്നവർ അവ

രുടെ സ്വത്തുക്കൾ മടികൂടാതെ അവർക്കു വിട്ടുകൊടുക്കണമെന്നു സാരം. പ്രായപൂർത്തിയാകുംമുമ്പോ, ധനം കൈകാര്യം ചെയ്യുവാനുള്ള തന്റേടം വരാത്തവർക്കോ ധനം വിട്ടുകൊടുക്കേണ്ടതില്ലെന്ന് 5, 6 വചനങ്ങളിൽ പ്രസ്താവിക്കുന്നുണ്ട്. പ്രായപൂർത്തിയും തന്റേടവും വന്ന ശേഷവും വല്ല പ്രത്യേക കാരണവും നിമിത്തം കുട്ടിക്കു സ്വത്ത് ഏറ്റുവാങ്ങുവാൻ പ്രയാസമുണ്ടെങ്കിൽപോലും അതു വിട്ടുകൊടുത്തേ തീരൂ എന്നില്ല. പക്ഷേ, പിന്നീടുള്ള കൈകാര്യങ്ങൾ കുട്ടിയുടെ ഇഷ്ടമനുസരിച്ചും സമ്മതത്തോടുകൂടിയുമായിരിക്കണമെന്നു മാത്രം.

(2) നല്ലതിനു പകരം ദുഷിച്ചതിനെ മാറ്റി എടുക്കരുത്. അതായത്, കുറ്റരഹിതവും സംശുദ്ധവുമായ നല്ലതിന്റെ സ്ഥാനത്തു കുറ്റകരവും അശുദ്ധവുമായ ചീത്ത വസ്തുക്കളെ സ്വീകരിക്കരുത്. ഇത് പല പ്രകാരത്തിലും വരാം. ഉദാഹരണമായി അനാഥകളുടെ വക ഉയർന്നതരം വസ്തുക്കളെ ഇങ്ങോട്ടെടുത്ത് അതിന്റെ സ്ഥാനത്ത് അതിനെക്കാൾ താഴേക്കിടയിലുള്ളതോ മോശപ്പെട്ടതോ അങ്ങോട്ട് വെക്കുക. അവരുടെ നന്മക്കും അഭിവൃദ്ധിക്കും ഉതകുന്ന വിധത്തിലല്ലാതെ സ്വന്തം താൽപര്യത്തിനു യോജിച്ച വിധം കൈകാര്യം നടത്തുക, അവർക്കു നഷ്ടമായി പരിണമിക്കുന്ന ക്രയവിക്രയങ്ങൾ നടത്തുക മുതലായവ.

(3) അവരുടെ സ്വത്തും സ്വന്തം സ്വത്തുക്കളും ഇടകലർത്തി – സൂക്ഷ്മതയും കൃത്യവും നോക്കാതെ – ഉപയോഗിക്കരുത്. അവരുടെ ധനം ദുർവ്യയം ചെയ്യലും വക മാറി ചിലവഴിക്കലുമാണിത്. എന്നാൽ, നീതിയും മര്യാദയും തെറ്റാതെ അനാഥകളുമായി കൂട്ടു ജീവിതം നയിക്കുന്നതിനു വിരോധമില്ലെന്നു 2 : 220 ൽ അല്ലാഹു പ്രസ്താവിച്ചിട്ടുള്ളതാണ്. (കൂടുതൽ വിവരം അവിടെ നോക്കുക) 'അവരുടെ സ്വത്തുക്കൾ ഉപയോഗിക്കരുത്' എന്നു പറയാതെ 'തിന്നരുത്' എന്നു പറഞ്ഞതിലടങ്ങിയ സൂചനയെപ്പറ്റി അൽബക്വറഃയിൽ മുമ്പ് വിവരിച്ചിട്ടുണ്ട്. അന്യരുടെ സ്വത്തുക്കൾ – അതാരുടേതായിരുന്നാലും – നിയമാനുസൃതമല്ലാത്തവിധം ഉപയോഗിക്കുന്നതു എപ്പോഴും നിഷിദ്ധവും കുറ്റവും തന്നെ. അത് അനാഥകളുടേതുകൂടിയാകുമ്പോൾ കൂടുതൽ കടുത്തതും ഗൗരവപ്പെട്ടതുമായിത്തീരുന്നു. അതാണ് انه كان حوبا كبيرا (നിശ്ചയമായും, അതു വലുതായ പാതകമാകുന്നു) എന്ന വാക്യം കുറിക്കുന്നത്.

وَإِنْ خِفْتُمْ أَلَّا تُقْسِطُوا۟ فِى ٱلْيَتَـٰمَىٰ فَٱنكِحُوا۟ مَا طَابَ لَكُم مِّنَ ٱلنِّسَآءِ مَثْنَىٰ وَثُلَـٰثَ وَرُبَـٰعَ ۖ

**《3》 അനാഥകളുടെകാര്യത്തിൽ നിങ്ങൾ നീതിമുറ പാലിക്കുകയില്ലെന്നു നിങ്ങൾ ഭയപ്പെട്ടുവെങ്കിൽ, അപ്പോൾ (മറ്റു) സ്ത്രീകളിൽ നിന്ന് നിങ്ങൾക്കു നന്നാ(യിത്തോന്നി)യവരെ ഈരണ്ടും, മുമ്മൂന്നും, നന്നാലുമായി നിങ്ങൾ വിവാഹം കഴിച്ചുകൊള്ളുവിൻ.**

فَإِنْ خِفْتُمْ أَلَّا تَعْدِلُوا۟ فَوَٰحِدَةً أَوْ مَا مَلَكَتْ أَيْمَـٰنُكُمْ ۚ

**എനി, നിങ്ങൾ നീതി പ്രവർത്തിക്കുകയില്ലെന്നു നിങ്ങൾ ഭയപ്പെട്ടുവെങ്കിൽ, അപ്പോൾ ഒരുവളെ (മാത്രം വിവാഹം കഴിക്കുക); അല്ലെങ്കിൽ നിങ്ങളുടെ വലങ്കൈകൾ ഉടമപ്പെടുത്തിയവരെ (സ്വീകരിച്ചുകൊള്ളുക).**

ذَٰلِكَ أَدْنَىٰٓ أَلَّا تَعُولُوا۟ ﴿٣﴾

അതു, നിങ്ങള്‍ (ക്രമം) തെറ്റിപ്പോകാതിരിക്കുവാന്‍ കൂടുതല്‍ യോജിച്ചതത്രെ.

---

﴾3﴿ وَإِنْ خِفْتُمْ നിങ്ങള്‍ ഭയപ്പെട്ടുവെങ്കില്‍ أَلَّا تُقْسِطُوا നിങ്ങള്‍ നീതിമുറ പാലിക്കുകയില്ലെന്ന് فِي الْيَتَامَىٰ അനാഥകളില്‍, അനാഥകളുടെ കാര്യത്തില്‍ فَانكِحُوا എന്നാല്‍ നിങ്ങള്‍ വിവാഹം ചെയ്തുകൊള്ളുവിന്‍ مَا طَابَ നന്നായത്(നന്നായി തോന്നിയത്), തൃപ്തിയായത് لَكُم നിങ്ങള്‍ക്ക് مِّنَ النِّسَاءِ സ്ത്രീകളില്‍ നിന്ന് مَثْنَىٰ ഈരണ്ടു (വീതം) وَثُلَاثَ മുമ്മൂന്നും وَرُبَاعَ നന്നാലും فَإِنْ خِفْتُمْ എനി നിങ്ങള്‍ ഭയപ്പെട്ടെങ്കില്‍ أَلَّا تَعْدِلُوا നിങ്ങള്‍ നീതി (മര്യാദ) ചെയ്കയില്ലെന്ന് فَوَاحِدَةً എന്നാല്‍ ഒന്ന്, ഒരുവള്‍ أَوْ مَا مَلَكَتْ അല്ലെങ്കില്‍ ഉടമപ്പെടുത്തിയത് أَيْمَانُكُمْ നിങ്ങളുടെ വലങ്കൈകള്‍ ذَٰلِكَ അതു أَدْنَىٰ കൂടുതല്‍ അടുത്തതാണ് (യോജിച്ചതാണ്) أَلَّا تَعُولُوا നിങ്ങള്‍ തെറ്റിപ്പോകാതിരിക്കുവാന്‍

---

ഈ വചനത്തിന്റെ താല്‍പര്യം ഗ്രഹിക്കുന്നതിന് ഇതവതരിച്ച സന്ദര്‍ഭവും പശ്ചാത്തലവും അറിയുന്നത് ആവശ്യമാകുന്നു. മൂന്നു അഭിപ്രായങ്ങളാണ് പ്രധാനമായും ഇതു സംബന്ധിച്ചുള്ളത്. ഒന്ന് ആഇശഃ(റ)യില്‍ നിന്നും, മറ്റൊന്ന് ഇബ്നുഅബ്ബാസ് (റ)ല്‍നിന്നും, മൂന്നാമത്തേത് സഈദുബ്നു ജുബൈര്‍(റ) മുതലായവരില്‍നിന്നും ഉദ്ധരിക്കപ്പെട്ടവയാകുന്നു. ആദ്യത്തെ രണ്ടുപേരും പ്രമുഖരായ സ്വഹാബീ പണ്ഡിതന്മാരില്‍പെട്ടവരും, മൂന്നാമത്തെ ആള്‍ പ്രമുഖനായ ഒരു താബിഈ പണ്ഡിതനുമാകുന്നു. ആ നിലക്കും, ഇവരുടെ പ്രസ്താവനകള്‍ ക്വുര്‍ആന്റെ വാചകങ്ങളോടു വളരെ യോജിച്ചു കാണുന്നതുകൊണ്ടും മിക്ക ക്വുര്‍ആന്‍ വ്യാഖ്യാതാക്കളും ഈ മൂന്നഭിപ്രായങ്ങളും അവരുടെ ഗ്രന്ഥങ്ങളില്‍ ഉദ്ധരിച്ചു കാണാം. ആപേക്ഷികമായി നോക്കുമ്പോള്‍, ആഇശഃ(റ) പറഞ്ഞ അഭിപ്രായത്തിനാണ് കൂടുതല്‍ പ്രാബല്യം കാണുന്നത്. അതുകൊണ്ടുതന്നെയാണു ഭൂരിഭാഗം പണ്ഡിതന്മാരും അതംഗീകരിക്കുന്നതും.

ആഇശഃ(റ)യുടെ സഹോദരീപുത്രനായ ഉര്‍വ്വത്തുബ്നു സുബൈര്‍(റ)ല്‍ നിന്നു ബുഖാരി, മുസ്ലിം(റ) മുതലായ പല ഹദീഥ് പണ്ഡിതന്മാരും രേഖപ്പെടുത്തിയിട്ടുള്ള ഹദീഥാണ് ഒന്നാമത്തേത്. അതിന്റെ സാരം: 'ആഇശഃ(റ)യോട് ഈ ക്വുര്‍ആന്‍ വചനത്തെപ്പറ്റി അവരുടെ സഹോദരിയുടെ പുത്രനായ ഉര്‍വ്വത്ത്(റ) ചോദിച്ചു. അവര്‍ ഇങ്ങിനെ മറുപടി പറഞ്ഞു: 'സഹോദരിപുത്രാ, ഒരു അനാഥപ്പെണ്ണ് അവളുടെ കൈകാര്യകര്‍ത്താവിന്റെ അധീനത്തിലുണ്ടായിരിക്കും. ധനത്തില്‍ അവള്‍ക്കും പങ്കുണ്ടായിരിക്കും. അവളുടെ ധനവും സൗന്ദര്യവും അവനെ ആകര്‍ഷിക്കും. അങ്ങനെ, അവളെ വിവാഹം കഴിക്കുവാന്‍ അവന്‍ ഉദ്ദേശിക്കും. മറ്റു സ്ത്രീകള്‍ക്ക് നല്‍കുന്നതുപോലെയുള്ള മഹ്ര്‍(വിവാഹമൂല്യം) ഒന്നും കൊടുക്കാതെയായിരിക്കും അത്. ഇവരോടു നീതി പാലിക്കുകയും, ഇവര്‍ക്കു ഉയര്‍ന്ന നിലവാരത്തിലുള്ള മഹ്ര്‍ കൊടുക്കുകയും ചെയ്തുകൊണ്ടല്ലാതെ ഇവരെ വിവാഹം ചെയ്യരുതെന്ന് (ഈ വചനം മുഖേന) അല്ലാഹു വിരോധിച്ചിരിക്കുകയാണ്.' അവരോട് - കൈകാര്യ കര്‍ത്താക്കളോട് - അനാഥകളല്ലാത്ത മറ്റു സ്ത്രീകളില്‍ നിന്ന് തങ്ങള്‍ക്ക് പറ്റിയവരെ വിവാഹം ചെയ്തുകൊള്ളുവാന്‍ കല്‍പിക്കുകയും ചെയ്തിരിക്കുകയാണ്." (തുടര്‍ന്നുകൊണ്ട് 127-ാം വചനത്തില്‍, സ്വത്തും സൗന്ദ

ര്യവും കുറവായതുനിമിത്തം അനാഥകളെ വിവാഹം കഴിക്കുവാൻമടിക്കുന്നതിനെകുറിച്ചു പ്രസ്താവിക്കുന്നതായും ആഇശഃ(റ) ചൂണ്ടിക്കാട്ടിയിരിക്കുന്നു. അതിനെപ്പറ്റി അവിടെവെച്ചു നമുക്കു സംസാരിക്കാം. (إن شاء الله) ഈ അർത്ഥത്തിലുള്ള ബലവത്തായ രിവായത്തുകൾ വേറെയും വന്നിട്ടുണ്ട്.

അധീനത്തിലും ബന്ധത്തിലും പെട്ട അനാഥകളുടെ സ്വത്തോ സൗന്ദര്യമോ ഉന്നം വെച്ചുകൊണ്ട് അവരെ വിവാഹം കഴിക്കുകയും, മഹ്ർ മുതലായ അവരുടെ അവകാശങ്ങളിൽ അവരോടു അനീതി കാണിക്കുകയും ചെയ്തിരുന്ന പതിവിനെ ഉദ്ദേശിച്ചാണ് وان خفتم ان لا تقسطوا في اليتامى "അനാഥകളുടെ കാര്യത്തിൽ നിങ്ങൾ നീതിമുറ പാലിക്കുകയില്ലെന്നു ഭയപ്പെട്ടാൽ" എന്ന് പറഞ്ഞിരിക്കുന്നത് എന്നത്രെ ആഇശഃ(റ) ചൂണ്ടിക്കാട്ടുന്നത്. അവരുടെ പ്രസ്താവന പ്രകാരം ഈ വചനത്തിന്റെ സാരം ഇങ്ങിനെയായിരിക്കും: അങ്ങിനെ അനീതി പ്രവർത്തിച്ചേക്കുമെന്നു കണ്ടാൽ, ആ അനാഥകളെ വിവാഹം ചെയ്തു കൂടാത്തതാണ്. അനാഥകളല്ലാത്ത സ്വതന്ത്രരായ സ്ത്രീകളിൽ നിന്ന് നന്നായി തോന്നുന്ന രണ്ടോ മൂന്നോ നാലോ വീതം – ഇഷ്ടംപോലെ – സ്ത്രീകളെ വിവാഹം ചെയ്തു കൊള്ളാം. സ്ത്രീകൾ വേറെയും ധാരാളമുണ്ടല്ലോ. എന്നാൽ, അവിടെയും നീതി പാലിക്കുകയില്ലെന്ന് ആശങ്ക തോന്നുന്ന പക്ഷം, ഒരു സ്ത്രീയെ മാത്രം വിവാഹം ചെയ്തുകൊള്ളണം. അല്ലാത്തപക്ഷം, ഉടമസ്ഥതയിലുള്ള – അടിമകളായ – സ്ത്രീകളെ സ്വീകരിച്ചു കൊള്ളേണ്ടതാണ്. അതാണ് അക്രമവും, അനീതിയും വന്നുപോകാതിരിക്കുവാനുള്ള നല്ല മാർഗം. 127-ാം വചനത്തിലെ ചില പരാമർശങ്ങളും, സ്ത്രീകളുടെ മഹ്ർ കൊടുക്കുന്ന വിഷയത്തിൽ മടിയും പിശുക്കും കാണിച്ചുകൂടാ എന്ന് അടുത്ത വചനത്തിൽ വരുന്ന നിർദ്ദേശവും ഈ വ്യാഖ്യാനത്തിനു പിൻബലം നൽകുന്നതായി കാണാം.

ഇബ്നു അബ്ബാസ്(റ)ൽ നിന്നു ഉദ്ധരിക്കപ്പെടുന്നതിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: '(ഇസ്‌ലാമിന്നു മുമ്പ്) ജാഹിലിയ്യത്തിൽ, ഒരാൾ പത്തോ അതിലധികമോ സ്ത്രീകളെ വിവാഹം ചെയ്യുമായിരുന്നു. അതിൽ അവർ അഭിമാനം കൊള്ളുകയും ചെയ്തിരുന്നു. അങ്ങനെ കയ്യിലുള്ള ധനം തീരുമ്പോൾ, തങ്ങളുടെ അധീനത്തിലുള്ള അനാഥകളുടെ സ്വത്ത് ആ ഭാര്യമാരുടെ ചിലവിലേക്കു ഉപയോഗിക്കും. അതുകൊണ്ട് വിവാഹത്തിനു ഒരു പരിധി നിശ്ചയിക്കുകയാണ് ഈ വചനം ചെയ്യുന്നത്.' ഇബ്നു ജരീർ(റ) മുതലായവർ അദ്ദേഹത്തിൽ നിന്നു രേഖപ്പെടുത്തിയതിന്റെ സാരമാണിത്. ആഇശഃ(റ)യുടെ വ്യാഖ്യാന പ്രകാരം **من النساء** 'സ്ത്രീകളിൽനിന്ന്' എന്നു പറഞ്ഞത് അനാഥകളല്ലാത്ത സ്ത്രീകളെ ഉദ്ദേശിച്ചാകുന്നു. ഇബ്നു അബ്ബാസ്(റ)ന്റെ ഈ വ്യാഖ്യാനപ്രകാരം അനാഥകളും അല്ലാത്തവരും അതിൽ ഉൾപ്പെടുന്നു.

സഈദുബ്നു ജുബൈർ(റ), ക്വത്താദഃ(റ) മുതലായവരിൽ നിന്നുള്ള ഉദ്ധരണികളുടെ സാരം ഇതാകുന്നു: 'അനാഥകളുടെ ധനത്തിൽ അനീതി പ്രവർത്തിക്കുന്നത് ജാഹിലിയ്യാ കാലത്തും വെറുക്കപ്പെട്ട കാര്യമായിരുന്നു. പക്ഷേ, മറ്റു സ്ത്രീകളുടെ കാര്യത്തിൽ അനീതി കാണിക്കുന്നതിൽ അവർക്ക് ആ വെറുപ്പുണ്ടായിരുന്നില്ല. ഒരാൾ പത്തോ, അധികമോ സ്ത്രീകളെ വിവാഹം കഴിക്കും. അവരോടു നീതി പാലിക്കുകയുമില്ല. അതുകൊണ്ട് അനാഥകളോട് അനീതി കാണിക്കുവാൻ നിങ്ങൾക്ക് ഭയമാണെങ്കിൽ, അതുപോലെ മറ്റുള്ള സ്ത്രീകളോടും നിങ്ങൾ അനീതി കാണിച്ചുകൂടാ എന്നും, അതുകൊണ്ട് നാലുപേരെ മാത്രമേ വിവാഹം കഴിക്കാവൂ എന്നും, അപ്പോഴും നീതി പാലിക്കാനാവില്ലെന്നു കണ്ടാൽ ഒന്നുകൊണ്ടുമതിയാക്കണം – അല്ലെങ്കിൽ അടിമ സ്ത്രീക

ളെക്കൊണ്ട് മതിയാക്കണം – എന്നും കൽപിച്ചിരിക്കുകയാണ്.' ഇബ്നുജരീർ, ഇബ്നു അബീഹാതിം(റ) മുതലായവർ ഉദ്ധരിച്ചതാണിത്. ഈ വ്യാഖ്യാനത്തിനാണ് ഇബ്നു ജരീർ(റ) മുൻഗണന നൽകിക്കാണുന്നത്. എങ്കിലും ഒന്നാമതായി ഉദ്ധരിച്ച ആഇശഃ(റ) യുടെ വ്യാഖ്യാനമാണ് പല നിലക്കും യുക്തവും കൂടുതൽ സ്വീകാര്യവുമായി തോന്നു ന്നതും, ഭൂരിഭാഗം പണ്ഡിതന്മാരും സ്വീകരിച്ചു കാണുന്നതും.

ഈ അടുത്ത കാലത്ത് ഒരു പണ്ഡിതൻ ഇങ്ങിനെയും ഒരു വ്യാഖ്യാനത്തിനു സാധ്യ തയുള്ളതായി പറഞ്ഞു കാണുന്നു: 'അനാഥകളോട് വേണ്ടത്ര നീതി കാണിക്കാൻ നിങ്ങൾക്ക് ആവില്ലെങ്കിൽ, ആ അനാഥകൾ ഏതു സ്ത്രീകളോടൊപ്പമാണോ അവരെ വിവാഹം കഴിക്കുക.' ഇതാണദ്ദേഹത്തിന്റെ വാക്ക്. ഇപ്പറഞ്ഞതിന്റെ ശരിയായ ഉദ്ദേശ്യ മെന്തെന്ന് അദ്ദേഹം വിശദീകരിച്ചു കാണുന്നുമില്ല. ഏതായാലും ആയത്തിന്റെ വാചക ഘടനയും ഈ പ്രസ്താവനയും തമ്മിലുള്ള പൊരുത്തം നമുക്കു മനസ്സിലാകുന്നില്ല.

വളരെ വിചിത്രമായതും, ഇക്കാലംവരെ ഒരു പണ്ഡിതനും അഭിപ്രായപ്പെട്ടു കാണാ ത്തതുമായ ഒരു വ്യാഖ്യാനം ആധുനിക തൽപരനായ ഒരു പണ്ഡിതൻ ഈയിടെ ഈ വചനത്തിനു നൽകുകയുണ്ടായിട്ടുണ്ട്: 'അനാഥകളുടെ പരിപാലനത്തെക്കുറിച്ചു സംസാ രിക്കുന്ന സന്ദർഭമാണിത്, വിവാഹകാര്യങ്ങളെക്കുറിച്ചു സംസാരിക്കുന്ന സന്ദർഭമല്ല, അതു നോക്കാത്തതുകൊണ്ടും അനാഥപരിപാലനത്തിനു ഇസ്ലാം കൽപിക്കുന്ന പ്രാധാന്യം ഓർക്കാത്തതുകൊണ്ടുമാണ് പലർക്കും ഇവിടെ അമളി കുടുങ്ങിയത്, തന്റെ വ്യാഖ്യാന മാണ് നേർക്കുനേരെയുള്ള വ്യാഖ്യാനം, ബാക്കിയെല്ലാം വളച്ചു തിരിച്ചു കൊണ്ടുള്ള താണ് എന്നൊക്കെ തന്റെ പാണ്ഡിത്യം സമർത്ഥിച്ചുകൊണ്ട് അദ്ദേഹം അവതരിപ്പിച്ച ആ വ്യാഖ്യാനത്തിന്റെ ചുരുക്കം ഇങ്ങിനെയാകുന്നു: 'അനാഥകളുടെ പരിപാലനത്തിൽ നീതി പാലിക്കുകയില്ലെന്നു ഭയമുണ്ടെങ്കിൽ നിങ്ങൾക്കു നന്നായി തോന്നിയ – അനാഥ പരിപാലനത്തിനു പ്രാപ്തരായ–സ്ത്രീകളെ ആവശ്യംപോലെ രണ്ടോ മൂന്നോ നാലോ വിവാഹം കഴിച്ചു നിങ്ങളൊന്നിച്ചു താമസിപ്പിച്ചു കൊള്ളണം. ഇവിടെയും നീതി പാലി ക്കുകയില്ലെന്നു കണ്ടാൽ ഒരു സ്ത്രീയെ മാത്രം വിവാഹം കഴിക്കണം. അതിനു കഴിവി ല്ലെങ്കിൽ ഈ ആവശ്യാർത്ഥം ഒരു അടിമസ്ത്രീയെയെങ്കിലും വിവാഹം കഴിക്കണം.' വളരെയധികം വലിച്ചു നീട്ടിക്കൊണ്ടു അദ്ദേഹം ചെയ്ത പ്രസ്താവനയുടെ ആകെത്തു കയാണിത്. അഥവാ, അനാഥപരിപാലനം നിർവ്വഹിക്കുന്നതിന് ഉപയുക്തമായ ഒരു മാർഗ മെന്ന നിലക്കാണ് നാലുവരെ ഭാര്യമാരെ വിവാഹം കഴിക്കാമെന്നും, അല്ലെങ്കിൽ അടിമ സ്ത്രീയെ വിവാഹം കഴിക്കാമെന്നും നിർദ്ദേശിച്ചിരിക്കുന്നത്. ഈ ഉദ്ദേശ്യത്തിലല്ലാതെ ഒന്നിലധികം ഭാര്യമാരെ സ്വീകരിക്കുവാൻ പാടില്ല എന്നു സാരം. ഈ പുത്തൻ വ്യാഖ്യാ നത്തെപ്പറ്റി വിധി കൽപിക്കുന്നതിനു മുമ്പായി ചില വസ്തുതകൾ ഓർക്കേണ്ടിയിരി ക്കുന്നു:–

(1) അനാഥ പരിപാലനത്തെപ്പറ്റി സംസാരിക്കുന്ന സന്ദർഭമാണിതെന്നുള്ള വാദം അപ്പടി വകവെക്കുവാൻ നിവൃത്തി കാണുന്നില്ല. സൂറത്തിലെ ആദ്യവചനത്തിൽ അനാ ഥകളെപ്പറ്റി പ്രത്യേകം ഒന്നുംതന്നെ പ്രസ്താവിച്ചിട്ടില്ല. രണ്ടാമത്തെ വചനത്തിൽ അവ രുടെ സ്വത്ത് കൈകാര്യം ചെയ്യുന്ന വിഷയത്തിൽ അതിന്റെ കൈകാര്യകർത്താക്കൾ അംഗീകരിക്കേണ്ടുന്ന ചില നിർദ്ദേശങ്ങളാണുള്ളത്. സ്വത്ത് കൈകാര്യം ചെയ്യലും പരി പാലനവും ഒന്നല്ലതാനും. മൂന്നാമത്തെതാണ് ഈ വചനം. തുടർന്നുള്ള രണ്ടു വചനങ്ങ ളിലും അനാഥകളെ മാത്രം ബാധിക്കുന്ന വിഷയങ്ങളല്ല ഉള്ളതും. എന്നിരിക്കെ, അനാ ഥപരിപാലനത്തെക്കുറിച്ചു വിവരിക്കുന്നതാണ് ഇവിടത്തെ സന്ദർഭം എന്നു പറയുന്ന

തിൽ വലിയ കഴമ്പില്ല. എന്നിരുന്നാലും, ഖുർആൻ വചനങ്ങളുടെ സന്ദർഭവും, ആശയവും മനസ്സിലാക്കുവാൻ ഇവരെക്കാൾ സൗകര്യവും, അറിവും, പ്രാപ്തിയും ഉണ്ടായിരുന്ന പ്രമുഖ സ്വഹാബീവര്യന്മാരിൽനിന്നും, താബിഈ പ്രമുഖന്മാരിൽ നിന്നും ഉദ്ധരിക്കപ്പെട്ടതും, ഖുർആൻ വ്യാഖ്യാന പടുക്കളായ പണ്ഡിതന്മാർ അംഗീകരിച്ചു വരുന്നതുമായ മേൽകണ്ട വ്യാഖ്യാനങ്ങൾ പരിശോധിച്ചാൽ – ഒരു പ്രകാരത്തിലല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ – അവയെല്ലാം തന്നെ അനാഥകളുടെ കാര്യവുമായി ബന്ധപ്പെട്ടവ തന്നെയാണു താനും.

(2) അനാഥപരിപാലനത്തെക്കുറിച്ചു സംസാരിക്കുന്ന സന്ദർഭമാണെന്നു മനസ്സിലാക്കാതെ, വിവാഹകാര്യങ്ങളെക്കുറിച്ചു സംസാരിക്കുന്ന സന്ദർഭമാണിതെന്ന് ധരിച്ചതുകൊണ്ടാണ് മുമ്പുള്ളവർക്കൊക്കെ അമളി പിണഞ്ഞതെന്ന ഇദ്ദേഹത്തിന്റെ വാദം കുറച്ച് അമിതമായിപ്പോയി. മുമ്പുള്ള മഹാന്മാരാരും അങ്ങിനെ ധരിച്ചിട്ടില്ലെന്നും, വിവാഹകാര്യവും അനാഥകളുടെ കാര്യവും പരസ്പരം ബന്ധപ്പെടുത്തിക്കൊണ്ടുള്ള ചില വ്യാഖ്യാനങ്ങൾ മാത്രമാണ് അവർ പറഞ്ഞിട്ടുള്ളതെന്നും അവരുടെ പ്രസ്താവനകളിൽനിന്നു വ്യക്തമാണ്. വാസ്തവം പറഞ്ഞാൽ, പുരോഗമനേച്ഛയുടെ പേരിലും, ആധുനിക താൽപര്യങ്ങൾക്കൊത്ത വിധത്തിലും ഇസ്‌ലാമിലെ ചില സിദ്ധാന്തങ്ങളെയും നിയമങ്ങളെയും വ്യാഖ്യാനിക്കുവാനുള്ള വെമ്പലിൽനിന്ന് ഉടലെടുത്തതാണ് ഈ പുതിയ വ്യാഖ്യാനം. അതിനൊരു അടിത്തറയായിക്കൊണ്ടാണ് മുമ്പുള്ളവർക്കൊന്നും ഈ വചനത്തിന്റെ സന്ദർഭം മനസ്സിലായിട്ടില്ലെന്നും, ഇപ്പോൾ തനിക്കാണത് മനസ്സിലാക്കുവാൻ കഴിഞ്ഞതെന്നുമുള്ള വാദം. ഏകഭാര്യത്വമാണ് ഇസ്‌ലാമിന്റെ അംഗീകൃത നയം. ഒഴിച്ചുകൂടാത്ത അടിയന്തര ഘട്ടങ്ങളിൽ നാലുവരെ ഭാര്യമാരെ വിവാഹം ചെയ്യാമെന്ന ഒരു ഇളവു അനുവദിക്കപ്പെട്ടിട്ടുണ്ടെന്നു മാത്രം. അതാണെങ്കിൽ ഭാര്യമാർക്കിടയിൽ നീതി പാലിക്കുകയെന്ന – ഇവരുടെ അടുക്കൽ മിക്കവാറും മനുഷ്യ സാധ്യമല്ലാത്ത – ഒരു ഉപാധിയോടുകൂടിയാണ്താനും എന്നൊക്കെയാണ് ഇന്നത്തെ ചില ആധുനിക ചിന്താഗതിക്കാർ സമർത്ഥിക്കാറുള്ളത്. (ഇതിനെപ്പറ്റി വഴിയെ നമുക്ക് നിരൂപണം ചെയ്യാം.) ഇതിൽ ഒരു പടി കൂടി മുന്നോട്ട് കടന്ന് ഇദ്ദേഹം തന്റെ സ്വന്തം വകയായി ഇവിടെ ഒരു ഉപാധികൂടി കൂട്ടിച്ചേർത്തിരിക്കുകയാണ്. അതായത് ഒന്നിലധികം പേരെ വിവാഹം കഴിക്കണമെങ്കിൽ അത് അനാഥകളെ പരിപാലിക്കുവാനായിരിക്കുകയും വിവാഹം കഴിക്കപ്പെടുന്ന സ്ത്രീകൾ അതിനു പ്രാപ്തരായിരിക്കുകയും വേണമെന്നത്രെ അത്. ഇതെല്ലാം കാണുമ്പോൾ, അനാഥകളെ പരിപാലിക്കുന്നതിന്റെ പ്രാധാന്യം ഇദ്ദേഹത്തിന്മുമ്പ് ആരും മനസ്സിലാക്കിയിരുന്നില്ലെന്നു തോന്നിപ്പോകും! അത്ഭുതം!!

(3) അനാഥ പരിപാലനത്തിന്റെ പ്രാധാന്യത്തെക്കുറിച്ചു മാത്രമല്ല, ഖുർആനിന്റെ ഭാഷാസാഹിത്യം, അവതരണ സന്ദർഭങ്ങൾ, അതിനു നബിﷺയിൽനിന്നോ അവിടുത്തെ ചര്യയിൽനിന്നോ ലഭിക്കുന്ന വ്യാഖ്യാനങ്ങൾ എന്നിവയെപ്പറ്റിയെല്ലാം ഇവരെക്കാൾ അറിയാവുന്നവരും, സൂക്ഷ്മതയിലും സത്യസന്ധതയിലും ഇവരെ വെല്ലുന്നവരുമായ ആ മുൻഗാമികളായ മഹാൻമാർ ഈ വചനത്തിനു നൽകുന്ന വ്യാഖ്യാനങ്ങൾ വളഞ്ഞുതിരിഞ്ഞതാണെന്നും, തന്റെ വ്യാഖ്യാനമാണ് നേർക്കു നേരെയുള്ളതെന്നുമുള്ള ഇദ്ദേഹത്തിന്റെ വീരവാദത്തെപ്പറ്റി സൽബുദ്ധിയുള്ളവർ അവർക്കിഷ്ടമുള്ള വിധി കൽപിച്ചുകൊള്ളട്ടെ. ഇവരുടെ ഭാഷയിൽ 'നേർക്കുനേരെയുള്ള' ഇത്തരം കണ്ടുപിടുത്തങ്ങൾ ഇതുപോലെയും ഇതിലപ്പുറവും പലതും കണ്ടു പരിചയിച്ചവർക്കു ഇതിലൊന്നും പുതുമതോന്നുകയില്ല. ഖുർആന്റെ ആശയങ്ങൾ യഥാവിധി വിവരിക്കുന്നതിനെക്കാൾ, സ്വന്തം

ആശയങ്ങൾ ക്വുർആന്റെ പേരിൽ പ്രചരിപ്പിക്കുന്നതിൽ താൽപര്യം പുലർത്തുന്നവർക്ക് ഇങ്ങിനെയൊക്കെ പറയേണ്ടി വന്നേക്കുക സ്വാഭാവികമാണ്.

ഈ വചനത്തിന്റെ ആദ്യഭാഗത്തെക്കുറിച്ചാണ് ഇതുവരെ നാം സംസാരിച്ചത്. അവസാന ഭാഗത്തിൽ നിങ്ങൾ നീതി പാലിക്കുകയില്ലെന്നു ഭയപ്പെട്ടാൽ ഒരു സ്ത്രീയെമാത്രം വിവാഹം ചെയ്യുകയോ, അല്ലെങ്കിൽ അടിമസ്ത്രീയെ സ്വീകരിക്കുകയോ വേണം (وان خفتم ان لا تعدلوا فواحدة او ما ملكت ايمانكم) എന്നത്രെ അല്ലാഹു പറയുന്നത്. ഭർത്താവിൽനിന്നു ഭാര്യക്കു ലഭിക്കുവാനവകാശപ്പെട്ട ഭക്ഷണം, വസ്ത്രം, പാർപ്പിടം മുതലായ ആവശ്യങ്ങളും, ഭാര്യാഭർത്തൃ ബന്ധങ്ങളും നിറവേറ്റുന്നതിലുള്ള നീതിപാലനമാണുദ്ദേശ്യം. കഴിവുകേടുകൊണ്ടോ മറ്റോ അതു പാലിക്കുവാനാവുകയില്ലെന്ന് കണ്ടാൽ ഒന്നിൽ കൂടുതൽ സ്ത്രീകളെ വിവാഹം ചെയ്യുന്നതു നിഷിദ്ധവും ശിക്ഷാർഹവുമാണെന്നു സാരം. വിവാഹത്തിനുശേഷം ഈ വിഷയങ്ങളിൽ നീതിപാലിക്കപ്പെടുന്നില്ലെന്നു കണ്ടാൽ ഭാര്യമാർക്ക് ഭരണകർത്താക്കളെ സമീപിച്ചു പരിഹാരം തേടാവുന്നതുമാകുന്നു. ഒന്നിലധികം വിവാഹം സാധുവാകുന്നതിനു അല്ലാഹു നിശ്ചയിച്ച ഈ ഉപാധി ഗൗനിക്കാതെ ഒന്നിലധികം ഭാര്യമാരെ സ്വീകരിച്ചവരും, വിവാഹത്തിനുശേഷം ആ കടമ നിർവ്വഹിക്കാതിരിക്കുന്നവരും അതിന്റെ തിക്തഫലങ്ങൾ ഈ ജീവിതത്തിൽതന്നെ അനുഭവിച്ചുകൊണ്ടിരിക്കുന്നതും നാം കാണാറുള്ളതാണല്ലോ. പരലോക ശിക്ഷ അതിനു പുറമെ വേറെയും! എന്നാൽ, ഭാര്യമാർക്കിടയിൽ നീതി പാലിക്കണമെന്നു പറഞ്ഞതിനു മാനസികമായ ഇണക്കത്തിലും വ്യക്തിപരമായ പ്രേമത്തിലും എല്ലാ ഭാര്യമാരോടും ഒരേ പ്രകാരത്തിലായേ തീരൂ എന്നു നിർബ്ബന്ധമില്ല. അതു മനുഷ്യ സാധ്യവുമല്ലല്ലോ. അതിലും കഴിയുന്നത്ര സമത്വം പാലിക്കുവാൻ ശ്രമിക്കണമെന്നുമാത്രം. അതിലുണ്ടാകുന്ന വ്യത്യാസം മറ്റുള്ള അവകാശങ്ങളിൽ ഏറ്റക്കുറവു വരുത്തുവാൻ കാരണമാവുകയും അരുത്. ഇതിനെപറ്റി 129-ാം വചനത്തിൽ അല്ലാഹു പ്രസ്താവിക്കുന്നുണ്ട്. ഹദീഥിൽ നിന്ന് ഇത് വ്യക്തമാണ്. കൂടുതൽ വിവരണം യഥാസ്ഥാനത്തുവെച്ചു കാണാം. إن شاء الله

അല്ലാഹു നിശ്ചയിച്ച ഈ ഉപാധി-ഭാര്യമാർക്കിടയിലുള്ള നീതിപാലനം-സാധിച്ചാൽതന്നെയും ഒന്നിലധികം ഭാര്യമാരെ സ്വീകരിക്കൽ നിന്ദ്യവും, അപരിഷ്കൃതവുമായ ഒരു ദുഷിച്ച സമ്പ്രദായമാണെന്ന് ഇക്കാലത്ത് ചിലരൊക്കെ ധരിച്ചുവശായിരിക്കുന്നു. ക്രിസ്തീയാചാരങ്ങളിൽനിന്ന് ഉൽഭവിച്ചതും, ഇന്തോ പാശ്ചാത്യൻ സംസ്കാരങ്ങളിലൂടെ പ്രചാരം സിദ്ധിച്ചതും, അങ്ങിനെ 'ആധുനിക പരിഷ്കൃതാശയങ്ങളു'ടെ പട്ടികയിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചതുമായ ഒരു ആശയമത്രെ അത്. അതിനെതിരിൽ ആരെങ്കിലും വല്ലതും പറയുന്നത്പോലും പഴഞ്ചനും പിന്തിരിപ്പനുമായിത്തീർന്നിരിക്കുകയാണ് ഇന്ന്. പാശ്ചാത്യൻസംസ്കാര പരിഷ്ക്കാരങ്ങളെപ്പറ്റി വാതോരാതെ ആക്ഷേപം പറഞ്ഞുവരുന്നവർപോലും പ്രവർത്തന രംഗത്തു അവയെ പൊതുവെ അന്ധമായി അനുകരിക്കുന്നവരാണ്. ഇന്നത്തെ പുരോഗമനാശയക്കാരിൽ പലരും പ്രസ്തുത ആശയത്തിന് ഇസ്ലാമിക ഛായ നൽകുവാനും ശ്രമം നടത്താറുണ്ട്. ക്വുർആനെയും, സുന്നത്തിനെയും കുറിച്ചുവേണ്ടത്ര ഗ്രഹിക്കായ്കയും, ഇസ്ലാമിക വിജ്ഞാനങ്ങളുമായി പരിചയമില്ലായ്മയും നിമിത്തം സാധാരണക്കാരായ പലരും അവരുടെ വാചാല ശൈലികളിൽ മയങ്ങിപ്പോകുകയും ചെയ്യുന്നു.

ഈ വിഷയകമായി ഇവർ ചെയ്യാറുള്ള പ്രസ്താവനകളുടെ ചുരുക്കം ഇതാണ്:

'ഇസ്‌ലാമിന്റെ നയം ഏക ഭാര്യത്വമാണ്. ബഹുഭാര്യത്വം(*) അതു പാടെ വെറുക്കുന്നു. പക്ഷേ, ഗത്യന്തരമില്ലാത്ത പരിതഃസ്ഥിതി നേരിടുമ്പോൾ, പരമാവധി നാലുവരെ വിവാഹം കഴിക്കാമെന്ന് ഒരു ഇളവു ക്വുർആൻ നൽകിയിട്ടുണ്ട്. അതാകട്ടെ, മിക്കവാറും പ്രാപിക്കുവാൻ കഴിയാത്ത ഒരു ഉപാധി-ഭാര്യമാർക്കിടയിൽ നീതി പാലിക്കുകയെന്ന നിബന്ധന-യോടു കൂടിയാണുതാനും. അതേ സമയത്തു സ്ത്രീകൾക്കിടയിൽ നീതി പാലിക്കുവാൻ നിങ്ങൾക്കു സാധിക്കുകയില്ലെന്നു ക്വുർആൻ തന്നെ (4:129) പ്രസ്താവിക്കുകയും ചെയ്യുന്നു. അപ്പോൾ, ഫലത്തിൽ ഏകഭാര്യത്വമാണ് ക്വുർആന്റെ നയം.' ഇങ്ങിനെയാണ് ഇവരുടെ വാദത്തിന്റെ പോക്ക്. ഇവരിൽതന്നെ ചിലർ ഇങ്ങിനെയും പറഞ്ഞു കാണും; 'ഏകഭാര്യത്വമാണ് ഇസ്‌ലാമിന്റെ യഥാർത്ഥ സിദ്ധാന്തം. എന്നാൽ, അറബികൾക്കിടയിൽ അനിയന്ത്രിതമായ ബഹുഭാര്യത്വം പ്രചാരത്തിലുണ്ടായിരുന്നതുകൊണ്ട് ക്വുർആൻ അതു പെട്ടെന്നു നിഷിദ്ധമാക്കി പ്രസ്താവിച്ചില്ല. തൽക്കാലം ഈ വചനം മുഖേന ചില ഉപാധികളോടുകൂടി അതു നാലിൽ പരിമിതമാക്കുകയാണ് ചെയ്തത്. അന്നത്തെ പ്രത്യേക ചുറ്റുപാടുകളിലുള്ള അനുമതി മാത്രം, പിൽക്കാലത്തേക്കു ആ വിധി ബാധകമല്ല.' ഈ രണ്ടു വാദങ്ങളും ക്വുർആന്റെയും ഇസ്‌ലാമിന്റെയും നേർക്കുള്ള കയ്യേറ്റമല്ലാതെ മറ്റൊന്നുമല്ല. ഇവയെപ്പറ്റി പ്രമാണങ്ങളുടെയും, ചരിത്രത്തിന്റെയും, യുക്തിയുടെയും വെളിച്ചത്തിലൂടെ വിശദമായ ഒരു നിരൂപണത്തിനു മുതിരുന്ന പക്ഷം, അതു വളരെ ദീർഘിച്ചു പോകുന്നതുകൊണ്ടും, പല പണ്ഡിതന്മാരും ഇതിലുള്ള സത്യാവസ്ഥ വിവരിച്ചു കൊണ്ടു പ്രസ്താവനകളും ലിഖിതങ്ങളും പുറപ്പെടുവിച്ചിട്ടുള്ളതു കൊണ്ടും ഇവിടെ അധികമൊന്നും സംസാരിക്കുവാൻ ഉദ്ദേശിക്കുന്നില്ല. സാമാന്യം ചില സൂചനകൾ മാത്രം നൽകാം:-

(1) ഒന്നിലധികം ഭാര്യമാരെ വിവാഹം കഴിക്കൽ സ്വതവേ ഒരു ചീത്ത വൃത്തിയാണെന്നു സ്ഥാപിക്കുവാൻ മതപ്രമാണങ്ങളിൽനിന്നോ, പ്രവാചകന്മാരുടെ ചര്യകളിൽനിന്നോ തെളിവു ലഭിക്കുന്നില്ല. മാത്രമല്ല, ഏകഭാര്യത്വത്തെ പ്രശംസിക്കുകയോ, ബഹുഭാര്യത്വത്തെ ആക്ഷേപിക്കുകയോ ചെയ്യുന്ന ഒരു സൂചനപോലും ക്വുർആനിലും ഹദീഥിലും കാണുകയില്ല. വല്ലതും ഉണ്ടെങ്കിൽ, ഇക്കൂട്ടർ അതു തേടിപ്പിടിച്ചു കൊണ്ടു വരുമല്ലോ. സഈദുബ്നു ജുബൈർ(റ) നോടു 'താങ്കൾ വിവാഹം കഴിച്ചുവോ?' എന്നു ഇബ്നു അബ്ബാസ്(റ) ചോദിക്കയുണ്ടായെന്നും, അദ്ദേഹം 'ഇല്ല' എന്നു മറുപടി പറഞ്ഞപ്പോൾ, ഇബ്നു അബ്ബാസ്(റ) ഇപ്രകാരം പറഞ്ഞുവെന്നും, ബുഖാരി(റ) രേഖപ്പെടുത്തുന്നു: 'എന്നാൽ, താങ്കൾ വിവാഹം കഴിക്കണം; കാരണം, ഈ സമുദായത്തിലെ ഏറ്റവും ഉത്തമനായ ആൾ കൂടുതൽ ഭാര്യമാരുള്ള ആളായിരുന്നു.' നബിﷺയെ ഉദ്ദേശിച്ചാണ് ഇബ്നു അബ്ബാസ്(റ) ഇപ്പറഞ്ഞത്. ഒന്നിലധികം ഭാര്യമാർ ഉണ്ടായിരിക്കുക എന്നത് കേവലം അനഭിലഷണീയമോ, താണ സ്വഭാവത്തിൽപ്പെട്ടതോ ആയിരുന്നുവെങ്കിൽ ഇബ്നു അബ്ബാസ്(റ) ഒരിക്കലും അങ്ങനെ പറയുമായിരുന്നില്ല. നബിﷺ തിരുമേനിക്കു പ്രത്യേകമായി അല്ലാഹു നൽകിയ ഒരു അനുവാദമാണെന്നു സൂറത്തുൽ അഹ്സാബിൽ അല്ലാഹു തന്നെ വ്യക്തമാക്കിയിട്ടുണ്ട്. നബിﷺയുടെ ഓരോ വിവാഹവും ഓരോ പ്രത്യേക കാരണങ്ങളെ മുൻനിറുത്തിയായിരുന്നുവെങ്കിലും, ഒന്നിലധികം ഭാര്യമാരുണ്ടാകുന്നതു യഥാർത്ഥത്തിൽ ഒരു ചീത്ത സമ്പ്രദായമായിരുന്നുവെങ്കിൽ, അല്ലാഹു അവന്റെ പ്രവാചകന്റെ ഒരു പ്രത്യേകതയായി ആ ചീത്ത സമ്പ്രദായം എങ്ങിനെ അനുവദിച്ചു കൊടുക്കും?!

***(*) ഒന്നിലധികം ഭാര്യമാരെ സ്വീകരിക്കുക എന്നാണു 'ബഹുഭാര്യത്വം' കൊണ്ടു വിവക്ഷ. ആ വാക്ക് സൂചിപ്പിക്കുന്നതുപോലെ വളരെയധികം ഭാര്യമാരെ സ്വീകരിക്കൽ എന്നു അതിനു അർത്ഥമില്ല.***

(2) ശാരീരികവും ഗാർഹികവുമായ സ്ഥിതിഗതികൾ, സാമൂഹ്യവും നാഗരീകവുമായ ചുറ്റുപാടുകൾ, ജനസംഖ്യയിൽ സ്ത്രീകൾ കവിഞ്ഞു നിൽക്കുന്ന പരിതഃസ്ഥിതികൾ എന്നിങ്ങിനെ പലതും പരിഗണിക്കേണ്ടതുണ്ട്. അങ്ങിനെ നോക്കുമ്പോൾ ചിലരെങ്കിലും ഏക ഭാര്യാവ്രതം വെടിഞ്ഞു ബഹുഭാര്യത്വം സ്വീകരിക്കുന്നത് എന്തുകൊണ്ടും നല്ലതാണ്. ധാർമികവും, കുടുംബപരവും, സദാചാരപരവുമായ വീക്ഷണത്തോടും, പ്രായോഗിക ബുദ്ധിയോടും കൂടി ചിന്തിക്കുമ്പോൾ അതിന്റെ ആവശ്യകത കൂടുതൽ അധികരിക്കുകയും ചെയ്യുന്നു.

(3) ബഹുഭാര്യത്വത്തെ ഏറ്റവും അപലപിക്കാറുള്ള നാടുകളിലാണ് ധാർമികവും സദാചാരപരവുമായ അരാജകത്വം കൂടുതൽ നടമാടുന്നതെന്നുള്ളത് അനിഷേധ്യമായ ഒരു പരമാർത്ഥമത്രെ. രണ്ടാമതൊരു ഭാര്യയെ സ്വീകരിക്കുവാൻ നിവൃത്തിയില്ലാത്ത കാരണത്താൽ പരസ്ത്രീകളുമായി വേഴ്ച നടത്തുവാൻ നിർബന്ധിതമാകുകയും, ക്രമേണ മനുഷ്യത്വം നശിച്ച് ജീവിതം മൃഗതുല്യമായിത്തീരുകയും ചെയ്യുന്ന കാഴ്ച അവിടങ്ങളിൽ ഇന്നുസുലഭമാണ്. പക്ഷേ, ബലാൽക്കാരം നടത്തപ്പെടുന്ന വ്യഭിചാരം മാത്രം കുറ്റകരമായി കണക്കാക്കപ്പെടുകയും, ഉഭയ സമ്മതത്തോടെ നടക്കുന്ന സ്ത്രീപുരുഷ ബന്ധങ്ങൾക്ക് അംഗീകാരം നൽകപ്പെടുകയും, പ്രേമം-സ്നേഹം-കല മുതലായ മധുരപ്പേരുകളിൽ നടമാടുന്ന തോന്നിയവാസങ്ങൾ പരിഷ്കാര ചിഹ്നങ്ങളായി എണ്ണപ്പെടുകയും ചെയ്യുന്ന ഇക്കാലത്തെ പരിതഃസ്ഥിതിയിൽ ഈ യാഥാർത്ഥ്യങ്ങളൊക്കെ സമ്മതിക്കുവാൻ വളരെയൊന്നും ആളെകിട്ടിയെന്നു വരികയില്ല. പക്ഷേ, ഒരു നീചവൃത്തിക്കു ജനമദ്ധ്യെ ലഭിക്കുന്ന പ്രചാരംകൊണ്ട് അതു നീചവൃത്തിയല്ലാതാകുന്നതല്ല എന്നു ബുദ്ധിയും മനഃസാക്ഷിയുമുള്ളവർക്കറിയാം.

(4) ബഹുഭാര്യത്വത്തിനെതിരായതോ, അതിനെ നിയന്ത്രിക്കുന്നതോ ആയ നിയമങ്ങളോ ചട്ടങ്ങളോ ഇല്ലാതിരിക്കുകയും, അത് പരക്കെ പ്രചാരത്തിലുണ്ടായിരിക്കുകയും ചെയ്തിരുന്ന ഒരു ചുറ്റുപാടിൽ, അതുമൂലം സമുദായമദ്ധ്യെ സംഭവിച്ചുകൊണ്ടിരുന്ന ദുഷ്ഫലങ്ങൾ നിമിത്തം അതിനെ നാലിൽ പരിമിതമാക്കി നിയന്ത്രിക്കുക മാത്രമാണ് ക്വുർആൻ ചെയ്യുന്നത്. ഏക ഭാര്യത്വം മാത്രം നടപ്പിലുണ്ടായിരുന്ന ചുറ്റുപാടിൽ ബഹുഭാര്യത്വത്തിന്റെ ഒരു പുതിയ നിയമം കൊണ്ടുവരുകയോ, നിലവിലുണ്ടായിരുന്ന ഒരു വഴക്കത്തെ ഉൻമൂലനം ചെയ്യുകയോ അല്ല ക്വുർആൻ ചെയ്തത്. ആ ദുഷ്ഫലങ്ങളിൽ പ്രധാനമായത് ഭാര്യമാർക്കിടയിൽ നീതിപാലിക്കാതിരിക്കൽ തന്നെ. അതുണ്ടായേക്കുമെന്ന് ആശങ്ക തോന്നുന്ന പക്ഷം ഒരു ഭാര്യ മാത്രമേ പാടുള്ളൂവെന്നു നിഷ്കർഷിക്കുകയും ചെയ്യുന്നു.

(5) നീതിപാലിക്കുകയില്ലെന്നു ഭയപ്പെടാതിരിക്കണമെന്നു അല്ലാഹു വെച്ച ഉപാധി-ഇക്കൂട്ടർ പറയുന്നപോലെ- ബാഹ്യത്തിൽ ബഹുഭാര്യത്വം അനുവദിക്കുന്നതോടുകൂടി ഫലത്തിൽ അതു ഇല്ലാതാക്കുവാൻ അല്ലാഹു ചെയ്ത ഒരു സൂത്രമൊന്നുമല്ല. മനുഷ്യനു പ്രാവർത്തികമാക്കുവാൻ സാധിക്കാത്ത ഒരു സങ്കൽപ ഉപാധിയും അല്ല അത്. എല്ലാവിധേനയും പരിപൂർണമായി നീതി പാലിക്കുക മനുഷ്യ സാധ്യമല്ലെങ്കിലും കഴിയുന്ന വിഷയങ്ങളിൽ നീതി പാലിക്കണമെന്നേ അല്ലാഹു നിശ്ചയിച്ചിട്ടുള്ളൂ. (ഇതിനെപ്പറ്റി കൂടുതൽ വിവരം 129-ാം വചനത്തിൽ വെച്ചുകാണാം.) إن شاء الله

ഒരു വാസ്തവം ഇവിടെ വിസ്മരിച്ചു കൂടാ. അല്ലാഹു നിശ്ചയിച്ച ഈ ഉപാധി വകവെക്കാതെ മുസ്‌ലിംകളിൽ പലരും ഒന്നിലധികം സ്ത്രീകളെ വിവാഹം ചെയ്തുവരുന്നുണ്ട്. വിവാഹത്തിനു ശേഷം ആ ഉപാധി ലംഘിക്കുന്നവരും ധാരാളമുണ്ട്. ഇതു ക്വുർ

ആന്റെയോ ഇസ്‌ലാമിന്റെയോ കുറ്റമല്ല. ഇസ്‌ലാമിന്റെ നിയമാതിർത്തികൾ പലതും മുസ്‌ലിംകളിൽ പലരും ഇന്നു ലംഘിച്ചുകൊണ്ടിരിക്കുന്ന കൂട്ടത്തിൽ ഒന്നത്രെ അത്. അതിന് അവർ അല്ലാഹുവിന്റെ മുമ്പിൽ നിശ്ചയമായും ഉത്തരം പറയേണ്ടി വരികയും ചെയ്യും.

(6) ക്വുർആൻ അവതരിച്ചകാലത്തെ പരിതഃസ്ഥിതിയിൽ നിയമം അതായിരുന്നു. ആ പരിതഃസ്ഥിതി ഇന്നില്ലാത്തതുകൊണ്ട് ഇന്നു ബഹുഭാര്യത്വം ആശാസ്യമല്ല എന്നുംമറ്റു മുള്ള ജൽപനങ്ങളെക്കുറിച്ച് തൽക്കാലം ഇത്രമാത്രമേ പറയുവാനുള്ളു: കാലഗതിക്കും, ജനഹിതത്തിനും അനുസരിച്ചു മതമൂല്യങ്ങളും മതനിയമങ്ങളും മാറ്റിക്കൊണ്ടിരിക്കണ മെന്ന ഒരു ആഗ്രഹം മാത്രമാണത്. പലിശ, പർദ്ദ, അനന്തരാവകാശം പോലെയുള്ള വേറെ പല വിഷയങ്ങളിലും ഇവർ ഇതുപോലെ ചിലതൊക്കെ പറയാറുള്ളതാണ്. ഇതു സംബന്ധിച്ച് ഇവിടെ കൂടുതലൊന്നും സംസാരിക്കേണ്ടുന്ന ആവശ്യം തോന്നുന്നില്ല.

(7) ഇസ്‌ലാം അനുവദിച്ച ബഹുഭാര്യത്വം-അതിന്റെ നിയമങ്ങളും നിബന്ധനകളും മര്യാദകളും യഥാവിധി പാലിച്ചുകൊണ്ടു-അംഗീകരിക്കപ്പെടുകയും, അതിനു നിയമപ രമായോ, നയപരമായോ പ്രതിബന്ധങ്ങൾ സൃഷ്ടിക്കപ്പെടാതിരിക്കുകയും ചെയ്യുന്ന പക്ഷം, ഇന്നു ലോകത്തു നടമാടിക്കൊണ്ടിരിക്കുന്ന ധാർമികവും ലൈംഗികവുമായ അരാ ജകത്വത്തിന്റെ തേർവാഴ്ച തന്നെ അപ്രത്യക്ഷമാകുമായിരുന്നു.

സ്ത്രീകൾക്കിടയിൽ നീതി പാലിക്കുകയില്ലെന്നു ഭയപ്പെട്ടാൽ ഒരു സ്ത്രീയെ വിവാഹം കഴിക്കുക എന്നു പറഞ്ഞതും, അതില്ലാത്തപ്പോൾ ഈരണ്ടോ മുമ്മൂന്നോ നന്നാലോ ആവാമെന്നു പറഞ്ഞതും സ്വതന്ത്രകളായ സ്ത്രീകളെ സംബന്ധിച്ചാകുന്നു. അതുകൊണ്ടാണ് അതിനുശേഷം, 'അല്ലെങ്കിൽ നിങ്ങളുടെ വലങ്കൈകൾ ഉടമപ്പെടു ത്തിയത്' എന്നു പറഞ്ഞിരിക്കുന്നത്. അടിമസ്ത്രീകളാണ് ഇതുകൊണ്ടുദ്ദേശ്യം. അടിമ സ്ത്രീകളുടെ എണ്ണത്തെക്കുറിച്ചു ഒന്നും പ്രസ്താവിച്ചിട്ടില്ലാത്ത സ്ഥിതിക്കും, ما ملكت "ഉടമപ്പെടുത്തിയത്" എന്ന വാക്ക് ഒന്നിനും കൂടുതൽ എണ്ണത്തിനും ഉപയോഗിക്കാ വുന്ന സ്ഥിതിക്കും അടിമസ്ത്രീകളുടെ എണ്ണം നാലിൽ അധികരിക്കുന്നതിനു വിരോധ മില്ലെന്നാണ് മനസ്സിലാകുന്നത്. ചില തൽപര കക്ഷികൾ പറയുന്നതുപോലെ, ഒരു സ്വതന്ത്ര സ്ത്രീയെപ്പോലും വിവാഹം കഴിക്കുവാൻ സാധിക്കാതെ വരുമ്പോൾ മാത്രമേ അടിമസ്ത്രീയെ സ്വീകരിച്ചു കൂടൂ എന്നുള്ളതിനു തെളിവില്ല. അടിമ സ്ത്രീകളെ സ്വീക രിക്കൽ രണ്ടു പ്രകാരത്തിലുണ്ട്. ഒന്ന്, വിവാഹം മുഖേനതന്നെ. മറ്റൊന്നു, സ്വന്തം ഉട മസ്ഥതയിലുള്ളവരെ സഹധർമിണികളായി സ്വീകരിക്കുക. രണ്ടായാലും അവൾക്ക് അവ നിൽനിന്നു ഒരുകുട്ടി ജനിക്കുന്നപക്ഷം അവൾക്കും 'കുട്ടിയുടെ ഉമ്മ' (ام ولد) എന്ന സ്ഥാനം ലഭിക്കുന്നു. കുട്ടി സ്വതന്ത്രനുമായിരിക്കും. പിന്നീട് അവളെ വിൽക്കുവാൻ പാടി ല്ല. അവന്റെ മരണത്തോടെ-അതിനു മുമ്പായി അവൾ സ്വതന്ത്രയാക്കപ്പെട്ടിട്ടില്ലെങ്കിൽ - അവൾ താനേ സ്വതന്ത്രയാവുകയും ചെയ്യുന്നു. അങ്ങിനെ നോക്കുമ്പോൾ, അടിമ സ്ത്രീക്കു സ്വതന്ത്രകളായിത്തീരുവാൻ ഇസ്‌ലാം സ്വീകരിച്ചിട്ടുള്ള വിവിധ മാർഗങ്ങ ളിൽ ഒരു മാർഗമത്രെ ഇതും.

[അടിമകളെ വിവാഹം കഴിക്കുകയും, യജമാനന്റെ സഹധർമിണിയായി സ്വീകരി ക്കുകയും ചെയ്യുന്നതു സംബന്ധിച്ച വിശദ വിവരങ്ങൾ കർമശാസ്ത്ര ഗ്രന്ഥങ്ങ ളിൽനിന്നും, ഹദീഥ് വ്യാഖ്യാന ഗ്രന്ഥങ്ങളിൽ നിന്നും അറിയേണ്ടതാകുന്നു. അൽപം ചില വിവരങ്ങൾ 24-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വരുന്നുണ്ട്. 'വലങ്കൈ ഉടമപ്പെ ടുത്തിയവർ' എന്നു അടിമകളെപ്പറ്റി പറയുവാനുള്ള കാരണവും, ആ പ്രയോഗത്തെ

ചില തൽപരപ്രിയന്മാർ ദുർവ്യാഖ്യാനം ചെയ്തതിനുള്ള മറുപടിയും സൂ: മുഅ്മിനൂൻ 6-ാം വചനത്തിന്റെ വ്യാഖ്യാനക്കുറിപ്പിൽ കാണാവുന്നതാണ്. ഇസ്‌ലാമിൽ അടിമകൾ എന്നു പറയപ്പെടുന്നത് ആർക്കാണെന്നും, അടിമത്വത്തിനുള്ള കാരണങ്ങൾ എന്തൊക്കെയാണെന്നും സൂ: മുഹമ്മദ് 4-ാം വചനത്തിന്റെ വ്യാഖ്യാനത്തിലും കാണാം.ഇസ്‌ലാമിൽ അടിമത്വം അനുവദിക്കപ്പെട്ടത് സംബന്ധിച്ച് ഇസ്‌ലാമിന്റെ ശത്രുക്കളിൽ നിന്നുണ്ടാകാറുള്ള വിമർശനങ്ങളെയും അവർക്കു അരുനിൽക്കുന്ന ചില പണ്ഡിതന്മാർ ചെയ്യാറുള്ള ദുർവ്യാഖ്യാനങ്ങളെയും കുറിച്ചു സൂ: അഹ്സാബിനുശേഷമുള്ള വ്യാഖ്യാനക്കുറിപ്പിലും വിവരിച്ചിട്ടുണ്ട്. കൂടുതൽ വിവരങ്ങൾക്കു അതാതിടത്തിൽ നോക്കുക]

ഭാര്യമാർക്കിടയിൽ നീതി പാലിക്കുകയില്ലെന്നു ഭയം തോന്നിയാൽ ഒരു ഭാര്യയെയോ അടിമസ്ത്രീകളെയോ സ്വീകരിക്കണമെന്നു പറഞ്ഞശേഷം ذلك ادنى الا تعولوا "അതു നിങ്ങൾ ക്രമം തെറ്റാതിരിക്കുവാൻ കൂടുതൽ യോജിച്ചതാണ്" എന്നു പറഞ്ഞത് ശ്രദ്ധേയമാകുന്നു. ഈ വാക്യത്തിന് 'അതു നിങ്ങൾക്ക് പ്രാരാബ്ധം വർദ്ധിക്കാതിരിക്കുവാൻ-ദാരിദ്ര്യം പിണയാതിരിക്കുവാൻ-കൂടുതൽ സൗകര്യമായതാണ്' എന്നിങ്ങനെയും ഇമാം ശാഫിഈ(റ) പോലെയുള്ള ചില മഹാന്മാർ അർത്ഥം കൽപിച്ചിട്ടുണ്ട്. രണ്ടായാലും ഒരു സ്വതന്ത്ര സ്ത്രീയെക്കൊണ്ടോ, അല്ലെങ്കിൽ അടിമസ്ത്രീകളെക്കൊണ്ടോ മതിയാക്കുവാൻ കൽപിച്ചത് നിങ്ങളുടെ തന്നെ നന്മക്കുവേണ്ടിയാണ് എന്നത്രെ ഇതു മുഖേന അല്ലാഹു ഓർമിപ്പിക്കുന്നത്.

وَءَاتُوا۟ ٱلنِّسَآءَ صَدُقَـٰتِهِنَّ نِحْلَةً ۚ فَإِن طِبْنَ لَكُمْ عَن شَىْءٍ مِّنْهُ نَفْسًا فَكُلُوهُ هَنِيٓـًٔا مَّرِيٓـًٔا ﴿٤﴾

**《4》 സ്ത്രീകൾക്ക് അവരുടെ വിവാഹമൂല്യങ്ങളെ [മഹ്റുകളെ] നിങ്ങൾ പാരിതോഷികമായി (സന്തോഷപ്പെട്ടു) കൊടുക്കുകയും ചെയ്യുവിൻ. എനി, അതിൽനിന്നു വല്ലതിനെയും നിങ്ങൾക്കു അവർ മനസ്സു നന്നായി (തൃപ്തിപ്പെട്ട് വിട്ടു)തരുന്ന പക്ഷം, അതു നിങ്ങൾ മംഗളമായും, സുഖകരമായും തിന്നു [ഉപയോഗിച്ചു] കൊള്ളുവിൻ.**

---

《4》 وَآتُوا النِّسَاءَ സ്ത്രീകൾക്ക് നിങ്ങൾ കൊടുക്കുകയും ചെയ്യുവിൻ صَدُقَاتِهِنَّ അവരുടെ മഹ്റുകൾ, വിവാഹമൂല്യങ്ങൾ نِحْلَةً (ഇഷ്ട - ഔപചാരിക - നിർബന്ധ) ദാനമായി, പാരിതോഷികമായി فَإِنْ طِبْنَ എനി അവർ നന്നായാൽ (തൃപ്തിപ്പെട്ടാൽ) لَكُمْ നിങ്ങൾക്ക് عَنْ شَيْءٍ വല്ലതിനെക്കുറിച്ചും مِنْهُ അതിൽ നിന്ന് نَفْسًا മനസ്സ്, മനസാ فَكُلُوهُ എന്നാൽ നിങ്ങളത് തിന്നു(ഉപയോഗിച്ചു)കൊള്ളുവിൻ هَنِيئًا മംഗളമായി (സന്തോഷപൂർവ്വം) مَرِيئًا സുഖകരമായി

---

വിവാഹവേളയിൽ പുരുഷൻ സ്ത്രീക്കു നൽകേണ്ടതും, മഹ്ർ(مهر) എന്ന പേരിൽ അറിയപ്പെടുന്നതുമായ വിവാഹമൂല്യത്തിനു തന്നെയാണ് صدقة(സ്വദുകഃ) എന്നും പറയുന്നത്. ചിലപ്പോൾ അതിന് صداق (സ്വദാക്) എന്നും പറയാറുണ്ട്. ഒരു പ്രതിഫലവും പ്രതീക്ഷിക്കാതെ മക്കൾക്കോ മറ്റോ നൽകപ്പെടാറുള്ള ഇഷ്ടദാനം എന്ന അർഥത്തിലാണ് نحلة (നിഹ്‌ലത്ത്) എന്നു സാധാരണയായി ഉപയോഗിക്കാറുള്ളത്. ഈ പദ

ത്തിന്റെ ഭാഷാപരമായ പശ്ചാത്തലം കണക്കിലെടുത്തുകൊണ്ട് ഔപചാരികമായ നിര്‍ബ്ബന്ധദാനം എന്നും ഇതിനു അര്‍ത്ഥം കല്‍പിക്കപ്പെട്ടിരിക്കുന്നു. അനാഥകളുടെയും, ഭാര്യമാരുടെയും കാര്യത്തില്‍ നീതി പാലിക്കണമെന്ന് കഴിഞ്ഞ വചനത്തില്‍ പ്രസ്താവിച്ചുവല്ലോ. അതിനെത്തുടര്‍ന്ന് സ്ത്രീകളുടെ അവകാശങ്ങളില്‍ പ്രധാനസ്ഥാനം അര്‍ഹിക്കുന്ന മഹ്റിനെക്കുറിച്ച് ഈ വചനത്തില്‍ വിവരിച്ചിരിക്കുകയാണ്.

സ്ത്രീകളുടെ മഹ്ര്‍, സന്തോഷപൂര്‍വ്വം നല്‍കപ്പെടുന്ന ഒരു ഇഷ്ടദാനമെന്നോണം – ഒട്ടും മടിയോ പിശുക്കോ കൂടാതെ – അവര്‍ക്ക് കൊടുത്തുകൊള്ളണമെന്ന് അല്ലാഹു കല്‍പിക്കുന്നു. മഹ്ര്‍ നിശ്ചയിച്ചാല്‍തന്നെയും അതു യഥാസമയത്തും യഥാരൂപത്തിലും കൈവിട്ടു കൊടുക്കുവാന്‍ വൈമനസ്യം കാട്ടുന്ന ഭര്‍ത്താക്കളെയും, അതു സ്ത്രീകള്‍ക്ക് കൈവിട്ടു കൊടുക്കാതെ അടക്കിവെക്കുന്ന കൈകാര്യ കര്‍ത്താക്കളെയും ബാധിക്കുന്ന കല്‍പനയാണിത്. ഈ രണ്ടു സമ്പ്രദായങ്ങളും മുമ്പ് ജാഹിലിയ്യാകാലത്ത് പതിവുണ്ടായിരുന്നതായി ചില രിവായത്തുകളില്‍ കാണുന്നു. ഇന്നും പലരിലും കാണാവുന്ന ഒരു പതിവുമാണത്. ഭാര്യാഭര്‍ത്താക്കളില്‍ ഒരാള്‍ മരണപ്പെട്ടു പിരിയുന്നതുവരേക്കും മഹ്ര്‍ കൊടുത്തു തീര്‍ക്കാതിരിക്കുകയും, മരിച്ച ആളുടെ അനന്തരാവകാശ കാര്യങ്ങളെക്കുറിച്ച് ആലോചിക്കുമ്പോള്‍ മാത്രം അതിന്റെ കണക്കു പറയുകയും ചെയ്യുന്ന പതിവും, തമ്മില്‍ തെറ്റിപ്പിരിയുമ്പോള്‍ മാത്രം മഹ്റിനെപ്പറ്റി ഗൗനിക്കുന്ന പതിവും ഇന്ന് പലരിലും നടപ്പുണ്ട്. ഇതെല്ലാം കുറ്റകരമാണെന്നും, വിവാഹവേളയില്‍ നിശ്ചയിക്കപ്പെട്ട മഹ്ര്‍ സ്ത്രീകളുടെ ഭാഗത്തു നിന്ന് ആവശ്യപ്പെടാതെതന്നെ അവര്‍ക്ക് മനസ്സഴിഞ്ഞു കൊടുത്തു തീര്‍ക്കേണ്ടതാണെന്നും, അവരുടെ പരിപൂര്‍ണ സമ്മതം കൂടാതെ ഭര്‍ത്താവിനോ, കൈകാര്യകര്‍ത്താക്കള്‍ക്കോ (വലിയ്യിനോ) അതു വിനിയോഗിക്കാവുന്നതല്ലെന്നും ഈ വചനത്തില്‍ നിന്നു മനസ്സിലാക്കാം. എന്നാല്‍ – ചില ആളുകള്‍ ധരിക്കാറുള്ളപോലെ – സ്ത്രീയും പുരുഷനും തമ്മില്‍ ഭാര്യാഭര്‍ത്തൃ സമ്പര്‍ക്കം ഉണ്ടാകുന്നതിനു മുമ്പുതന്നെ, അല്ലെങ്കില്‍ വിവാഹകര്‍മം നടക്കുന്ന അതേ സമയത്തു തന്നെ മഹ്ര്‍ മുഴുവനും കൊടുത്തു തീര്‍ക്കല്‍ ഒരു നിര്‍ബ്ബന്ധ നിയമമല്ല. സൂറ: അല്‍ബക്വറഃ 236, 237 വചനങ്ങളില്‍ നിന്നും ഇതു മനസ്സിലാക്കാവുന്നതാണ്.

മഹ്ര്‍ കൊടുത്തു തീര്‍ക്കല്‍ വളരെ കര്‍ശനമായ ബാദ്ധ്യതയാണെങ്കിലും സ്ത്രീകള്‍ അവരുടെ സ്വന്തം മനസ്സാലെ അതില്‍നിന്ന് വല്ലതും തൃപ്തിപ്പെട്ട് വിട്ടു കൊടുക്കുകയോ, മടക്കിക്കൊടുക്കുകയോ ചെയ്താല്‍, അതു സ്വീകരിക്കുന്നതില്‍ യാതൊരു വിരോധവുമില്ല, അതില്‍ മടി കരുതേണ്ടതില്ല എന്നും അല്ലാഹു അറിയിക്കുന്നു.

وَلَا تُؤْتُوا۟ ٱلسُّفَهَآءَ أَمْوَٰلَكُمُ ٱلَّتِى جَعَلَ ٱللَّهُ لَكُمْ قِيَـٰمًا وَٱرْزُقُوهُمْ فِيهَا وَٱكْسُوهُمْ وَقُولُوا۟ لَهُمْ قَوْلًا مَّعْرُوفًا ﴿٥﴾

**《5》 അല്ലാഹു നിങ്ങള്‍ക്ക് ഒരു നിലനില്‍പ് (മാര്‍ഗം) ആക്കിത്തന്നിട്ടുള്ള നിങ്ങളുടെ സ്വത്തുക്കളെ നിങ്ങള്‍ ഭോഷന്‍മാര്‍ക്ക് (വിട്ടു) കൊടുക്കുകയും ചെയ്യരുത്. അതിലൂടെ [അതു വഴി] നിങ്ങള്‍ അവര്‍ക്ക് ഉപജീവനം നല്‍കുകയും, അവര്‍ക്ക് വസ്ത്രം നല്‍കുകയും ചെയ്യുവിന്‍, അവരോട് മര്യാദപ്പെട്ട (നല്ല) വാക്കു പറയുകയും ചെയ്യുവിന്‍.**

وَٱبۡتَلُواْ ٱلۡيَتَـٰمَىٰ حَتَّىٰٓ إِذَا بَلَغُواْ ٱلنِّكَاحَ فَإِنۡ ءَانَسۡتُم مِّنۡهُمۡ رُشۡدًا فَٱدۡفَعُوٓاْ إِلَيۡهِمۡ أَمۡوَٰلَهُمۡۖ

《6》 അനാഥകളെ നിങ്ങള്‍ പരീക്ഷിച്ചു നോക്കുകയും ചെയ്യുക; അങ്ങനെ, അവര്‍ വിവാഹ (പ്രായ)ത്തിങ്കലെത്തിയാല്‍, (അതെ) എന്നിട്ട് അവരില്‍ നിന്ന് നിങ്ങള്‍ കാര്യബോധം കണ്ടറിഞ്ഞുവെങ്കില്‍ അപ്പോള്‍, അവരുടെ സ്വത്തുക്കള്‍ അവര്‍ക്കു (ഏല്‍പിച്ചു) കൊടുക്കുവിന്‍.

وَلَا تَأۡكُلُوهَآ إِسۡرَافًا وَبِدَارًا أَن يَكۡبَرُواْۚ وَمَن كَانَ غَنِيًّا فَلۡيَسۡتَعۡفِفۡۖ وَمَن كَانَ فَقِيرًا فَلۡيَأۡكُلۡ بِٱلۡمَعۡرُوفِ

അമിതമായും, അവര്‍ വലുതാകുമെന്ന് (കണ്ട്) ധൃതിപ്പെട്ടും നിങ്ങള്‍ അതു തിന്നുകളയരുത്. ആരെങ്കിലും ധനികനായിരുന്നാല്‍ അവന്‍(അതുപയോഗിക്കാതെ) മാന്യത പാലിച്ചു കൊള്ളട്ടെ. ആരെങ്കിലും ദരിദ്രനായിരുന്നാല്‍, അവന്‍ മര്യാദ പ്രകാരം തിന്നു കൊള്ളട്ടെ.

فَإِذَا دَفَعۡتُمۡ إِلَيۡهِمۡ أَمۡوَٰلَهُمۡ فَأَشۡهِدُواْ عَلَيۡهِمۡۚ وَكَفَىٰ بِٱللَّهِ حَسِيبًا ۝٦

എന്നാല്‍, അവരുടെ സ്വത്തുക്കള്‍ അവര്‍ക്ക് നിങ്ങള്‍ (ഏല്‍പിച്ചു)കൊടുക്കുമ്പോള്‍, അവരുടെ മേല്‍ നിങ്ങള്‍ (അതിനു) സാക്ഷ്യപ്പെടുത്തിക്കൊള്ളുവിന്‍. കണക്കു നോക്കുന്നവനായി അല്ലാഹുതന്നെ മതി.

---

《5》 وَلَا تُؤْتُوا നിങ്ങള്‍ കൊടുക്കുകയും ചെയ്യരുത് السُّفَهَاءَ ഭോഷന്മാര്‍ക്ക് أَمْوَالَكُمُ നിങ്ങളുടെ സ്വത്തുക്കള്‍ الَّتِي جَعَلَ ആക്കിയിട്ടുള്ളതായ اللَّهُ അല്ലാഹു لَكُمْ നിങ്ങള്‍ക്ക് قِيَامًا ഒരു നിലനില്‍പ് (നില്‍ക്കുവാനുള്ള ഒരു താങ്ങ്) وَارْزُقُوهُمْ അവര്‍ക്കു നിങ്ങള്‍ ഉപജീവനം (ആഹാരം) നല്‍കുകയും ചെയ്യുവിന്‍ فِيهَا അതിലൂടെ (അതുവഴി - അതില്‍നിന്ന്) وَاكْسُوهُمْ അവര്‍ക്കു വസ്ത്രവും നല്‍കുവിന്‍, ഉടുക്കാനും കൊടുക്കുക وَقُولُوا നിങ്ങള്‍ പറയുകയും ചെയ്യുക لَهُمْ അവരോട് قَوْلًا വാക്ക് مَعْرُوفًا മര്യാദപ്പെട്ട, സദാചാരപരമായ 《6》 وَابْتَلُوا നിങ്ങള്‍ പരീക്ഷിക്കുകയും ചെയ്യുക الْيَتَامَى അനാഥകളെ حَتَّى അങ്ങനെ, വരേക്ക് إِذَا بَلَغُوا അവര്‍ എത്തിയാല്‍, പ്രാപിച്ചാല്‍ النِّكَاحَ വിവാഹത്തിങ്കല്‍ فَإِنْ آنَسْتُمْ എന്നിട്ടു നിങ്ങള്‍ കണ്ടറിഞ്ഞെ (കണ്ടുതൃപ്തിപ്പെട്ടെ)ങ്കില്‍ مِنْهُمْ അവരില്‍നിന്ന് رُشْدًا തന്റേടം, നേര്‍വഴി, കാര്യബോധം فَادْفَعُوا അപ്പോള്‍ നിങ്ങള്‍ കൊടുക്കുവിന്‍, നീക്കിക്കൊടുക്കണം إِلَيْهِمْ അവര്‍ക്ക്, അവരിലേക്ക് أَمْوَالَهُمْ അവരുടെ

സ്വത്തുക്കൾ وَلَا تَأْكُلُوهَا അത്(അവ) നിങ്ങൾ തിന്നുകയും അരുത് إِسْرَافًا അതിരു കവിച്ചലായിട്ട് وَبِدَارًا ധൃതിപ്പെട്ടും أَنْ يَكْبَرُوا അവർ വലുതാകുന്നതിനു(വലുതാകു മെന്നതിനാൽ) وَمَنْ كَانَ ആരെങ്കിലും ആയിരുന്നാൽ غَنِيًّا ധനികൻ فَلْيَسْتَعْفِفْ അവൻ മാന്യത പാലിക്കട്ടെ وَمَنْ كَانَ ആരെങ്കിലും ആയിരുന്നാൽ فَقِيرًا ദരിദ്രൻ, ആവശ്യക്കാ രൻ فَلْيَأْكُلْ എന്നാലവൻ തിന്നുകൊള്ളട്ടെ بِالْمَعْرُوفِ മര്യാദ (സദാചാരം - പതിവ്) അനുസരിച്ച് فَإِذَا دَفَعْتُمْ എന്നാൽ നിങ്ങൾ കൊടുത്താൽ(ഏൽപിച്ചാൽ) إِلَيْهِمْ അവർക്ക് أَمْوَالَهُمْ അവരുടെ സ്വത്തുക്കൾ فَأَشْهِدُوا അപ്പോൾ നിങ്ങൾ സാക്ഷ്യപ്പെടുത്തുവിൻ عَلَيْهِمْ അവരുടെമേൽ وَكَفَىٰ മതി, മതി താനും بِاللَّهِ അല്ലാഹു(തന്നെ) حَسِيبًا കണക്കുനോക്കുന്നവനായിട്ട്.

---

അനാഥകളുടെ സ്വത്തുക്കൾ അവർക്ക് വിട്ടുകൊടുക്കണമെന്ന് 2-ാം വചനത്തിൽ പ്രസ്താവിച്ചു. അതുമായി ബന്ധപ്പെട്ട ചില വിശദീകരണങ്ങളാണ് ഈ വചനങ്ങളിലു ള്ളത്.

(1) ഭോഷന്മാരായുള്ളവർക്ക് സ്വത്ത് കൈവിട്ടു കൊടുത്തുകൂടാ. യഥാർത്ഥത്തിൽ സ്വത്ത് അവരുടേതുതന്നെയാണെങ്കിലും അവർക്കു തന്റേടവും കാര്യബോധവുമില്ലാത്ത പക്ഷം അവർക്ക് വിട്ടുകൊടുക്കുന്നത് സ്വത്തിന്റെ നാശത്തിനും ദുർവിനിയോഗത്തിനും കാരണമാകുമല്ലോ. അനാഥകളുടെ കാര്യത്തിൽ മാത്രമല്ല, ഭ്രാന്തന്മാർ, കുട്ടികൾ മുത ലായവരുടെ കാര്യത്തിലും ബാധകമാണ് ഈ വിധി. സ്വത്തിന്റെ ഉടമകൾ അവരാണെ ന്നുവെച്ച് അവർക്ക് അത് വിട്ടുകൊടുത്തുകൂടാ എന്നുള്ളതിനു കാരണവും അല്ലാഹു സൂചിപ്പിച്ചിട്ടുള്ളത് ശ്രദ്ധേയമാകുന്നു. 'അവരുടെ സ്വത്തുക്കൾ (اموالهم)' എന്നു പറയാതെ 'നിങ്ങളുടെ സ്വത്തുക്കൾ (اموالكم)' എന്നു പറഞ്ഞതും, 'നിങ്ങൾക്ക് അല്ലാഹു ഒരു നിലനില്പാക്കിത്തന്നിട്ടുള്ളത് (التى جعل الله لكم قياما)' എന്ന് സ്വത്തുക്കളെ വിശേ ഷിപ്പിച്ചിരിക്കുന്നതും നോക്കുക. സ്വത്തിന്റെ ഉടമസ്ഥത ആരുടെതായാലും അതിന്റെ നാശം മറ്റുള്ളവരെയും ബാധിക്കുന്ന നഷ്ടമാണ്; അതിന്റെ അഭിവൃദ്ധിയിൽ മറ്റുള്ള വർക്കും ഗുണവുമുണ്ടായിരിക്കും; അതുകൊണ്ട് അതിനു നാശം ഭവിക്കുന്നതിനെപ്പറ്റി ശ്രദ്ധക്കേണ്ട ചുമതല ഉത്തരവാദപ്പെട്ടവർക്കുണ്ട്; മനുഷ്യന്റെ ജീവിതത്തിന് ഒഴിച്ചുകൂ ടാനാകാത്ത കാര്യങ്ങളിൽ ഒന്നാണ് ധനം; അത് കൈകാര്യം ചെയ്യുന്നവർ കാര്യബോ ധമില്ലാത്തവരായിക്കൂടാ എന്നൊക്കെയാണ് ഇതിലടങ്ങിയ സൂചനകൾ. ഒരാളുടെ ഉടമ സ്ഥതയിലുള്ള ധനം ശരിയായ മാർഗത്തിലൂടെ കൈകാര്യം ചെയ്യപ്പെടുന്ന പക്ഷം-ഒരു പ്രകാരത്തിലല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ-അതിന്റെ സാക്ഷാൽ ഉടമസ്ഥനു പുറമെ വേറെയും പലർക്കും അതുകൊണ്ടു പ്രയോജനം സിദ്ധിക്കുന്നതാണ്. അതു നശിക്കുന്ന പക്ഷം-ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ-മറ്റു പലർക്കും അതിന്റെ ദോഷം അനു ഭവപ്പെടുകയും ചെയ്യും. അൽപം ആലോചിച്ചാൽ ആർക്കും മനസ്സിലാകുന്ന ഒരു വസ്തു തയാണിത്. അപ്പോൾ, ഭോഷന്മാർക്ക് ധനം കൈവിട്ടുകൊടുക്കുന്നത് അവരോടു മാത്ര മല്ല, മറ്റുള്ളവരോടും ചെയ്യുന്ന ഒരു അനീതിയായിത്തീരുമല്ലോ.

(2) ഭോഷന്മാർക്ക് സ്വത്തുക്കൾ ഏൽപിച്ചു കൊടുക്കരുതെങ്കിലും അതു വഴി അവ രുടെ ആഹാരാദി ഉപജീവനത്തിനുള്ള വകയും, വസ്ത്രം മുതലായ ആവശ്യങ്ങളും സ്വത്തു കൈകാര്യം നടത്തുന്ന ആളുകൾ നിർവ്വഹിച്ചു കൊടുക്കണം. ഇതിൽ രണ്ടു

സൂചനകൾ കാണാം. ഒന്ന്; അവർക്ക് സ്വത്തുള്ള സ്ഥിതിക്ക് അവർക്കുവേണ്ടുന്ന ചില വുകൾ ആ സ്വത്തിൽനിന്നുതന്നെ ചിലവഴിക്കാവുന്നതാണ്. മറ്റുള്ളവർ അതു വഹിക്കേണ്ടതില്ല. മറ്റൊന്ന്; അവരുടെ സ്വത്തുക്കൾക്ക് തേയ്മാനവും കുറവും ബാധിക്കാത്തവിധം അതിനെ പോഷിപ്പിച്ചു വളർത്തി അതിന്റെ ആദായത്തിൽ നിന്നു നികത്തുവാൻ ശ്രമിക്കേണ്ടതാണ്. 'അതിൽനിന്ന് ഉപജീവനവും വസ്ത്രവും നൽകണം.' എന്നു പറയാതെ, 'അതിലൂടെ - അതുവഴി - ഉപജീവനവും വസ്ത്രവും നൽകണം' എന്നു പറഞ്ഞതിൽനിന്ന് ഇതു മനസ്സിലാക്കാം. അനാഥകൾക്ക് നന്മയുണ്ടാകുന്ന കാര്യങ്ങൾ പ്രവർത്തിക്കേണ്ടതാണെന്ന് 2:220 മുതലായ സ്ഥലങ്ങളിൽ അല്ലാഹു കൽപിച്ചിട്ടുമുണ്ടല്ലോ.

(3) അവരോട് നല്ല (മര്യാദ) വാക്കു പറയണം. ഈ കൽപന കുറേ വിശാലമായ അർത്ഥം ഉൾക്കൊള്ളുന്നതാണ്. അവരോട് അധികാര സ്വരത്തിലും ഗൗരവത്തിലും പെരുമാറാതിരിക്കുക, സൗമ്യവും സ്നേഹവും പ്രകടമാകുന്നവിധം സംസാരിക്കുക, സദുപദേശങ്ങളും സന്ദർഭോചിതമായ നിർദ്ദേശങ്ങളും നൽകുക, മനസ്സമാധാനവും ആവേശവും തോന്നത്തക്ക വാക്കുകൾ പറയുക മുതലായതെല്ലാം ഇതിൽ ഉൾപ്പെടും. യഥാർത്ഥത്തിൽ അവർ ഭോഷന്മാരാണെങ്കിലും തങ്ങളുടെ പോരായ്മ മനസ്സിലാക്കുവാൻ അവർ പ്രാപ്തരല്ലല്ലോ. അതുകൊണ്ട് ഞങ്ങളുടെ സ്വത്ത് ഞങ്ങളുടെ ഇഷ്ടത്തിനൊത്ത് കൈകാര്യം ചെയ്‌വാൻ ഞങ്ങളെ അനുവദിക്കേണ്ടതല്ലെ എന്നും മറ്റും അവർ വിചാരിക്കുകയും, പറയുകയും ചെയ്തേക്കാവുന്നതാണ്. 'ഇതൊക്കെ നിന്റെതാണ്, ഇതിന്റെ അഭിവൃദ്ധിക്ക് ഇന്നിന്നപ്രകാരം പ്രവർത്തിക്കുന്നത് ആവശ്യമാണ്, അതിനുവേണ്ടിയാണ് ഞാൻ ഇന്നപ്രകാരം ചെയ്യുന്നത്' എന്നിങ്ങനെയുള്ള സാന്ത്വനവാക്കുകൾ മുഖേനയും മറ്റുമായി തങ്ങൾ അവരുടെ യഥാർത്ഥ ഗുണകാംക്ഷികളാണെന്ന് അവരെ ബോധ്യപ്പെടുത്തുന്നത് നന്നായിരിക്കും.

(4) അനാഥകൾക്ക് വിവാഹപ്രായം- പ്രായപൂർത്തി-ആകുമ്പോഴാണ് അവരുടെ സ്വത്ത് വിട്ടുകൊടുക്കേണ്ടത്. എന്നാൽ, അതു വിട്ടുകൊടുക്കുന്ന പക്ഷം ശരിയായ രൂപത്തിൽ കൈകാര്യം ചെയ്‌വാനുള്ള പ്രാപ്തിയും തന്റേടവും അവർക്കുണ്ടോ എന്ന് നേരത്തെക്കൂട്ടിത്തന്നെ പരീക്ഷിച്ചുകൊണ്ടിരിക്കേണ്ടതാണ്. അതിനുവേണ്ടുന്ന പരിശീലനവും നൽകിക്കൊണ്ടിരിക്കേണ്ടതുണ്ട്. അങ്ങനെ, പ്രായപൂർത്തി വരുമ്പോഴേക്കും അവർക്കു അതിനുള്ള പ്രാപ്തിയും കാര്യബോധവും ഉണ്ടെന്ന് കണ്ടറിഞ്ഞാൽ മാത്രമേ ധനം വിട്ടുകൊടുക്കേണ്ടതുള്ളൂ. ഇല്ലെന്നാണു പരീക്ഷണത്തിൽ നിന്നു വ്യക്തമാകുന്നതെങ്കിൽ സ്വത്തിന്റെ കൈകാര്യം പഴയപോലെ തുടരുകയും വേണം. പിന്നീട് കുറെ കഴിയുമ്പോൾ, മുൻനില മാറി ആവശ്യമായ കാര്യബോധം വന്നിട്ടുള്ളതായിക്കണ്ടാൽ അപ്പോൾ വിട്ടുകൊടുക്കുകയും ചെയ്യേണ്ടതുണ്ട്. ധൂർത്തടിക്കുക, ദുർവിനിയോഗം നടത്തുക, ദുർവൃത്തികളിൽ ഉപയോഗപ്പെടുത്തുക, വേണ്ടപ്പെട്ടതിലും ആവശ്യമുള്ളേടത്തും ചിലവഴിക്കാതിരിക്കുക മുതലായവയൊന്നും കൂടാതെ, സ്വത്തിന്റെ മേൽനോട്ടവും നടത്തിപ്പും ഏറ്റെടുക്കുവാനുള്ള വിവേകമാണ് رشد (തന്റേടം - കാര്യബോധം) കൊണ്ടു വിവക്ഷ. ബുദ്ധിപരമായ പക്വത മാത്രം പോരാ, മതപരമായ തന്റേടം കൂടി വേണ്ടതുണ്ടെന്നാണ് ഇമാം ശാഫിഈ(റ) മുതലായ ചില മഹാന്മാരുടെ അഭിപ്രായം. അഥവാ അതുംകൂടി ആ വാക്കിൽ ഉൾപ്പെടുന്നുവെന്നാണ് അവരുടെ പക്ഷം. വിവേകവും, ബുദ്ധിയും, ധനം കൈകാര്യം ചെയ്യുവാനുള്ള കഴിവും ഉണ്ടായാൽ മതി എന്നത്രെ പൊതുവെയുള്ള അഭി

പ്രായം. 'പ്രായപൂർത്തി വരുക' എന്നതിന്റെ സ്ഥാനത്ത് 'വിവാഹത്തിങ്കൽ എത്തുക (بلغ النكاح) എന്നാണ് അല്ലാഹു ഉപയോഗിച്ച വാക്ക്. പ്രായപൂർത്തി വരുമ്പോഴാണല്ലോ സ്വാഭാവികമായും വിവാഹത്തിന്റെ സന്ദർഭവും, ധനത്തിന്റെ ആവശ്യവും നേരിടുന്നത്. പതിനഞ്ചു വയസ്സ് പൂർത്തിയാകുക, ഇന്ദ്രിയസ്ഖലനമോ, ആർത്തവമോ ഉണ്ടാകുക മുതലായവ പ്രായപൂർത്തി വരുന്നതിന്റെ അടയാളങ്ങളായി ഹദീഥുകളിൽ നിന്നും മനസ്സിലാക്കുവാൻ കഴിയുന്നു.

(5) താഴെ വിവരിക്കുന്ന പ്രകാരം ഒരു മിതമായ തോതിൽ, കൈകാര്യകർത്താവിനു ആ സ്വത്തിൽ നിന്ന് ഉപയോഗിക്കുവാൻ അനുവാദമുണ്ട് എന്നല്ലാതെ, അമിതമായി വല്ലതും എടുത്തുപറ്റുകയോ ഉപയോഗിക്കുകയോ ചെയ്വാനും, അനാഥൻ വലുതായി പ്രായപൂർത്തി വരുമ്പോൾ തിരിച്ചേൽപിക്കേണ്ടിവരുമല്ലോ എന്നു കരുതി നേരത്തെ ത്തന്നെ വല്ലതും പാട്ടിലമർത്തിവെക്കുവാനോ പാടില്ലാത്തതാകുന്നു. അനാഥകളുടെയും, അബലകളുടെയും സ്വത്തുക്കളുടെ മേൽനോട്ടം വഹിക്കുന്നവരിൽ സാധാരണ ഉണ്ടാകാറുള്ള ദോഷങ്ങളാണിതൊക്കെ. അതുകൊണ്ടാണ് അല്ലാഹു ഇക്കാര്യം ഇത്രയും വിശദമായി ഉണർത്തുന്നത്. എന്നാൽ, കൈകാര്യം നടത്തുന്നവന് ആ സ്വത്തിൽനിന്നു എത്രകണ്ടു ഉപയോഗിക്കാം - അല്ലെങ്കിൽ ഉപയോഗിച്ചുകൂടാ - എന്ന് അല്ലാഹു കണിശമായൊന്നും പ്രസ്താവിച്ചിട്ടില്ല. ധനികനാണെങ്കിൽ അവൻ മാനവും മാന്യതയും പാലിച്ചു കൊള്ളേണ്ടതാണ് (ومن كان غنيا فليستعفف) എന്നും, ദരിദ്രനാണെങ്കിൽ അവൻ മര്യാദയനുസരിച്ചു തിന്നു - ഉപയോഗിച്ചു - കൊള്ളട്ടെ (ومن كان فقيرا فليأكل بالمعروف) എന്നും പറഞ്ഞു മതിയാക്കിയിരിക്കുകയാണ്. ധനികനു തന്റെ ആവശ്യങ്ങൾക്കുള്ള വക തന്റെ പക്കലുണ്ടാകുന്നതുകൊണ്ടും, അനാഥകളുടെ കൈകാര്യം നടത്തുന്നതിന്റെ പേരിൽ അവരുടെ സ്വത്തിൽനിന്നു വല്ലതും എടുത്തു പറ്റുന്നത് മാനത്തിനും മര്യാദക്കും യോജിച്ചതല്ലാത്തതുകൊണ്ടും അവൻ അതിൽ നിന്ന് ഒന്നും പറ്റാതിരിക്കുകയാണ് വേണ്ടത്. ദരിദ്രനാകുമ്പോൾ, തന്റെ അത്യാവശ്യങ്ങൾക്ക് അവന് വേറെ മാർഗം ഉണ്ടായിരിക്കില്ല. ആ സ്വത്തിന്റെ കൈകാര്യത്തിൽ അവന്റെ സമയവും അദ്ധ്വാനവും വിനിയോഗിക്കേണ്ടതുമുണ്ട്. അതുകൊണ്ട് സാധാരണ നിലക്ക് വളരെ അത്യാവശ്യമായ തോതിൽ മാത്രം അവനു അതിൽനിന്ന് എടുത്തുപയോഗിക്കാം എന്നത്രെ മൊത്തത്തിൽ ഇപ്പറഞ്ഞതിന്റെ സാരം. ഓരോരുത്തന്റെ ധന്യത, ദാരിദ്ര്യം, അനാഥയുടെ സ്വത്തിന്റെ തോത് ആദിയായവയുടെ ഏറ്റക്കുറവനുസരിച്ചു കൈകാര്യ കർത്താക്കൾക്ക് ഉപയോഗിക്കാവുന്നതിന്റെ അളവും വ്യത്യാസപ്പെടുമെന്നു പ്രത്യേകം പറയേണ്ടതില്ല.

ഉപയോഗിക്കുക എന്ന അർത്ഥത്തിൽ اكل (തിന്നുക) എന്നും, സാധാരണ പതിവുകൾക്കും സദാചാര നടപടികൾക്കും അനുസരിച്ചു മര്യാദയായി ഗണിക്കപ്പെടുന്നത് എന്ന ഉദ്ദേശത്തിൽ معروف (മര്യാദപ്പെട്ടത്) എന്നും ഉപയോഗിക്കാറുള്ളതിനെപ്പറ്റി മുമ്പ് ഒന്നിലധികം സ്ഥലത്തുവെച്ചു നാം ചൂണ്ടിക്കാട്ടുകയുണ്ടായിട്ടുണ്ട്.

ദരിദ്രനാണെങ്കിൽ മര്യാദയനുസരിച്ചു ഉപയോഗിക്കാം എന്നു പറഞ്ഞതിന്റെ താൽപര്യം പലരും പല പ്രകാരത്തിൽ വിശദീകരിച്ചു കാണാം. ആ സ്വത്തിൽനിന്നു അവന്റെ ആവശ്യത്തിന് കടം എടുക്കാം. കഴിവുണ്ടാകുമ്പോൾ കൊടുത്തു വീട്ടുകയും വേണം എന്നു ചിലർ. വിശപ്പടക്കുവാനും, നഗ്നത മറക്കുവാനും വേണ്ടത് എടുക്കാമെന്നു വേറെ ചിലർ. സ്വത്തിന്റെ വരുമാനത്തിൽനിന്ന് സ്വന്തം ആവശ്യങ്ങൾ നിർവ്വഹിക്കാം.

മൂലധനത്തിൽ നിന്നു എടുത്തുകൂടാ എന്നു വേറെ ചിലർ. മൂലധനത്തിൽ നിന്നുതന്നെയും അത്യാവശ്യങ്ങൾ നിറവേറ്റാം – അതു മൂലം സ്വത്ത്ക്രമേണ നഷ്ടപ്പെട്ടാലും വിരോധമില്ല–എന്നുവരെ ചിലർക്കഭിപ്രായമുണ്ട്. ഈ അഭിപ്രായങ്ങളും അവക്ക് ആസ്പദമായ ചില രിവായത്തുകളും ഉദ്ധരിച്ചശേഷം, അനിവാര്യമായ ഘട്ടത്തിൽ അനാഥയുടെ സ്വത്തിൽ നിന്നു കടമായി എടുക്കാമെന്ന അഭിപ്രായത്തിനാണ് ഇബ്നുജരീർ (റ) മുൻഗണന നൽകിയിരിക്കുന്നത്. അനാഥയുടെ സ്വത്തിൽ അതിന്റെ നന്മയനുസരിച്ചേ കൈകാര്യം ചെയ്വാൻ പാടുള്ളൂ. കൈകാര്യക്കാരൻ ആ സ്വത്തിന്റെ ഉടമസ്ഥനല്ല, അനാഥനായാലും അല്ലെങ്കിലും അന്യന്റെ സ്വത്തിൽ ക്രമക്കേടുകളൊന്നും വരുത്തുവാൻ പാടില്ല എന്നതൊക്കെ തർക്കമറ്റ കാര്യങ്ങളാണല്ലോ എന്ന് അദ്ദേഹം പ്രത്യേകം ഓർമിപ്പിക്കുകയും ചെയ്യുന്നു. അവന്റെ അദ്ധ്വാനത്തിന്റെ മര്യാദക്കൂലിയും, അവന്റെ ആവശ്യത്തിന്റെ തോതും നോക്കുമ്പോൾ അവയിൽ ഏതാണ് കുറവെങ്കിൽ അതവനു ഉപയോഗിക്കാമെന്നാണ് ഫുക്വഹാക്കളുടെ അഭിപ്രായമെന്നും, അവനു കഴിവുണ്ടാകുമ്പോൾ, അവൻ എടുത്തുപയോഗിച്ചത് മടക്കിക്കൊടുക്കേണമോ എന്നതിൽ രണ്ടഭിപ്രായമുണ്ടെന്നും ചൂണ്ടിക്കാട്ടുക മാത്രമാണ് ഇബ്നുകഥീർ(റ) ചെയ്തിരിക്കുന്നത്. മടക്കിക്കൊടുക്കേണ്ടതില്ല എന്ന അഭിപ്രായത്തിനാണ് അദ്ദേഹത്തിന്റെ അടുക്കൽ മുൻഗണനയുള്ളത് എന്നത്രെ അദ്ദേഹം അവിടെ ഉദ്ധരിച്ച രിവായത്തുകളിൽ നിന്നും മറ്റും മനസ്സിലാകുന്നത്. الله أعلم എല്ലാ അഭിപ്രായങ്ങളും പരിശോധിച്ചാൽ, അത്യാവശ്യങ്ങൾക്കു വേണ്ടി കഴിയുന്നത്ര ചുരുങ്ങിയ തോതിൽ അവന് എടുത്തുപയോഗിക്കാം, സ്വത്തിന് നാശം ഭവിക്കാതിരിക്കുവാൻ പരമാവധി ശ്രമിക്കുകയും വേണം എന്ന തത്വത്തിൽ അവയെല്ലാം ഊന്നി നിൽക്കുന്നതായി മനസ്സിലാക്കാം.

(6) സ്വത്ത് വിട്ടുകൊടുക്കുമ്പോൾ അതിനെ സാക്ഷ്യപ്പെടുത്തേണ്ടതാണ്. പിന്നീട് വല്ല ആരോപണവും വരാതിരിക്കുവാനുള്ള ഒരു മുൻ കരുതലാണിത്. സ്വത്ത് സത്യസന്ധമായി കൈകാര്യം ചെയ്യപ്പെട്ടിരുന്നാലും വല്ല ആരോപണവും വരുമ്പോൾ അതിൽ നിന്ന് രക്ഷപ്പെടുവാൻ രേഖ വേണമല്ലോ. അല്ലാഹുവിന്റെ ഈ നിർദ്ദേശം പ്രധാനമായും കൈകാര്യക്കാരന്റെ നന്മയെ ഉദ്ദേശിച്ചുകൊണ്ടുള്ളതാകുന്നു. രേഖയും തെളിവും എങ്ങിനെയായിരുന്നാലും ശരി, കാര്യങ്ങൾ യഥാർത്ഥത്തിൽ എങ്ങിനെയൊക്കെയാണ് കയ്യാളപ്പെട്ടത്, അതിൽ എത്രകണ്ട് സത്യവും കൃത്യവും പാലിക്കപ്പെട്ടിട്ടുണ്ട് എന്നും മറ്റും അല്ലാഹുവിനു ശരിക്കും അറിയാം. അതിനെപ്പറ്റി അവൻ കണക്ക് ചോദിക്കുകയും ചെയ്യും. അത് ഓർമയിലിരിക്കണം എന്നൊക്കെയാണ് അവസാനം അല്ലാഹു ഓർമിപ്പിക്കുന്നത്. (وكفى بالله حسيبا)

ധനമോഹം തീരെയില്ലാത്ത ശുദ്ധഹൃദയനും, ത്യാഗിവര്യനുമായിരുന്ന ഒരു സ്വഹാബിയായിരുന്നു അബൂദർറ്(റ). അദ്ദേഹത്തോട് നബിﷺ പറയുകയുണ്ടായി: 'അബൂദർറേ, ഞാൻ തന്നെ ഒരു ദുർബ്ബലനായി കാണുന്നു. എനിക്കു ഞാൻ ഇഷ്ടപ്പെടുന്നത് തനിക്കും ഞാൻ ഇഷ്ടപ്പെടുന്നു. രണ്ടാളുടെമേൽ താൻ അധികാരമേൽക്കരുത്. ഒരനാഥയുടെ സ്വത്തും താൻ കൈകാര്യം ചെയ്യുകയും അരുത്.' (മു.) അന്യന്റെ – പ്രത്യേകിച്ചും അനാഥകളുടെ – സ്വത്ത് കൈകാര്യം നടത്തുന്നവർ സത്യസന്ധരായാൽ മാത്രം പോരാ, വേണ്ടതുപോലെ കൈകാര്യം നടത്തുവാനുള്ള പ്രാപ്തിയും കഴിവും ഉള്ളവർകൂടി ആയിരിക്കണമെന്നാണ് ഇതുവഴി നബിﷺ പഠിപ്പിക്കുന്നത്.

لِّلرِّجَالِ نَصِيبٌ مِّمَّا تَرَكَ ٱلْوَٰلِدَانِ وَٱلْأَقْرَبُونَ وَلِلنِّسَآءِ نَصِيبٌ مِّمَّا تَرَكَ ٱلْوَٰلِدَانِ وَٱلْأَقْرَبُونَ مِمَّا قَلَّ مِنْهُ أَوْ كَثُرَ ۚ نَصِيبًا مَّفْرُوضًا ﴿٧﴾

**﴾7﴿ മാതാപിതാക്കളും, അടുത്ത കുടുംബങ്ങളും വിട്ടേച്ചുപോയതിൽ [സ്വത്തിൽ] നിന്ന് പുരുഷൻമാർക്ക് ഓഹരിയുണ്ട്; മാതാപിതാക്കളും അടുത്ത കുടുംബങ്ങളും വിട്ടേച്ചു പോയതിൽ [സ്വത്തിൽ] നിന്ന് സ്ത്രീകൾക്കും ഓഹരിയുണ്ട്; അതായത്, അതിൽ നിന്ന് കുറഞ്ഞതോ, അധികരിച്ചതോ, ആയതിൽ നിന്നു (എല്ലാം തന്നെ); (അത്) നിർണയം ചെയ്യപ്പെട്ട ഒരോഹരി.**

---

﴾7﴿ لِلرِّجَالِ പുരുഷന്മാർക്കുണ്ട് نَصِيبٌ ഓഹരി, വിഹിതം, പങ്ക് مِمَّا تَرَكَ വിട്ടുപോയ (ഉപേക്ഷിച്ച) തിൽനിന്ന് الْوَالِدَانِ മാതാപിതാക്കൾ وَالأَقْرَبُونَ അടുത്ത കുടുംബങ്ങളും وَلِلنِّسَاءِ സ്ത്രീകൾക്കുമുണ്ട് نَصِيبٌ ഓഹരി مِمَّا تَرَكَ വിട്ടുപോയതിൽ നിന്ന് الْوَالِدَانِ മാതാപിതാക്കൾ وَالأَقْرَبُونَ അടുത്ത കുടുംബങ്ങളും مِمَّا قَلَّ കുറഞ്ഞതിൽനിന്ന് مِنْهُ അതിൽ നിന്ന് أَوْ كَثُرَ അല്ലെങ്കിൽ അധികരിച്ച(തിൽ നിന്ന്) نَصِيبًا ഓഹരി, ഓഹരിയായിട്ട് مَفْرُوضًا നിർണയം (നിശ്ചയം-നിർബ്ബന്ധം) ചെയ്യപ്പെട്ട.

---

അനാഥകളെയും സ്ത്രീകളെയും സംബന്ധിക്കുന്ന ചിലതെല്ലാം പ്രസ്താവിച്ച ശേഷം അനന്തരാവകാശനിയമങ്ങളെക്കുറിച്ചു വിവരിക്കുകയാണ്. വിഷയത്തിൽ പ്രവേശിക്കും മുമ്പായി അനന്തരാവകാശ വിഷയത്തിൽ അറിഞ്ഞിരിക്കേണ്ടുന്ന ചില അടിസ്ഥാനതത്വങ്ങൾ അല്ലാഹു ഈ വചനം മുഖേന പഠിപ്പിക്കുന്നു. തുടർന്നുള്ള മൂന്ന് വചനങ്ങളിൽ ബന്ധപ്പെട്ട മറ്റു ചില നിർദ്ദേശങ്ങളും നല്കുന്നുണ്ട്. അതിനുശേഷം 11-ാം വചനം മുതൽക്കാണ് വിഷയം വിശദീകരിക്കുന്നത്.

ഖുർആൻ അവതരിക്കുന്ന കാലത്ത് അറബികൾക്കിടയിൽ ചില പിൻതുടർച്ചാവകാശ സമ്പ്രദായങ്ങൾ നിലവിലുണ്ടായിരുന്നുവെങ്കിലും അക്രമവും അനീതിയും കലർന്നതായിരുന്നു അവ. പ്രസ്തുത അനീതികളും അക്രമങ്ങളും തുടച്ചുനീക്കി വ്യവസ്ഥിതവും നീതിയുക്തവുമായ ഒരു ദായക നിയമസംഹിത അവതരിപ്പിക്കുകയാണ് ഖുർആൻ ചെയ്യുന്നത്. അനന്തരാവകാശ നിയമങ്ങൾ വിസ്തരിച്ചു വിവരിച്ചതുപോലെ അത്ര വിശദമായി മറ്റു നിയമവശങ്ങളൊന്നും ഖുർആനിൽ വിവരിക്കപ്പെട്ടു കാണുകയില്ല. അനുഷ്ഠാന നിയമങ്ങളെ സംബന്ധിക്കുന്ന വിശദാംശങ്ങളിൽ പണ്ഡിതന്മാർക്കിടയിൽ അഭിപ്രായവ്യത്യാസം ഉണ്ടായിരിക്കുക സ്വാഭാവികമാണ്. എന്നാൽ അഭിപ്രായ വ്യത്യാസം ഏറ്റവും കുറവുള്ള അദ്ധ്യായം അനന്തരാവകാശത്തിന്റേതായിരിക്കുവാനുള്ള കാരണവും അതുതന്നെ. അനന്തര സ്വത്തുക്കൾ കൈകാര്യം ചെയ്യുമ്പോൾ പ്രത്യേകം മനസ്സിരുത്തേണ്ടതും, 11-ാം വചനം വരെയുള്ള വചനങ്ങളിൽ അല്ലാഹു പ്രസ്താവിച്ചതുമായ തത്വോപദേശങ്ങൾ ശരിക്കു ഗ്രഹിക്കുകയും, പാലിക്കുകയും ചെയ്യുന്നതിൽ സമുദായം വളരെ അലസത കാണിക്കുന്നുവെന്നുള്ളത് വളരെ ഖേദകരമായ ഒരു പരമാർത്ഥമാകു

ന്നു. ഈ അലസതയെ കഴിയുന്നത്ര ചൂഷണം ചെയ്തുകൊണ്ടാണ് 'പുരോഗമനാശയക്കാരെ'ന്നു സ്വയം അവകാശപ്പെടുന്ന വക്ര മനഃസ്ഥിതിക്കാരായ ചില ആളുകൾ ഈ അടുത്തകാലത്ത് ഇസ്‌ലാമിലെ അനന്തരാവകാശ നിയമങ്ങളെ സംബന്ധിച്ച് പുതിയ ചില ആശയക്കുഴപ്പങ്ങൾ ഇറക്കുമതി ചെയ്‌വാനിടയായത്. ജാഹിലിയ്യാകാലത്ത് അനന്തര സ്വത്തുക്കളുടെ കൈകാര്യത്തിൽ നടന്നിരുന്ന മിക്ക അഴിമതികളും ഇന്നു മുസ്‌ലിം സമുദായത്തിലും കടന്നു കൂടിയിട്ടുണ്ടെന്നുള്ളതും ഒരു പരമാർത്ഥമാണ്. അല്ലാഹു സമുദായത്തിനു തന്റേടം നൽകട്ടെ. ആമീൻ.

അനന്തരാവകാശ ക്രമത്തിന്റെ അടിസ്ഥാന തത്വങ്ങളായി ഈ വചനത്തിൽ അല്ലാഹു പ്രസ്താവിച്ച കാര്യങ്ങൾ ഇവയാകുന്നു:-

(1) പുരുഷനും സ്ത്രീക്കും - ആണിനും പെണ്ണിനും - സ്വത്തിൽ നിശ്ചിത അവകാശമുണ്ട്. കുട്ടികൾക്കും സ്ത്രീകൾക്കും സ്വത്തവകാശം നൽകുക ജാഹിലിയ്യത്തിൽ പതിവുണ്ടായിരുന്നില്ല. യുദ്ധം ചെയ്‌വാനും നാട്ടിനുവേണ്ടി ചെറുക്കുവാനും കഴിവുള്ളവർക്കേ സ്വത്ത് വേണ്ടതുള്ളൂ എന്നായിരുന്നു അതിനുള്ള അവരുടെ ന്യായം. ഈ സമ്പ്രദായത്തെ ഖണ്ഡിച്ചുകൊണ്ടാണ് 'പുരുഷന്മാർക്കും ഓഹരിയുണ്ട്, സ്ത്രീകൾക്കും ഓഹരിയുണ്ട്, (لِلرِّجَالِ نَصِيبٌ, وَلِلنِّسَاءِ نَصِيبٌ) എന്ന് പ്രത്യേകം എടുത്തു പറഞ്ഞിരിക്കുന്നത്. സ്ത്രീകളായ അവകാശികൾക്ക് നിയമ പ്രകാരമുള്ള ഓഹരി നൽകാതെ തുച്ഛം വല്ലതും കൊടുത്തു തൃപ്തിപ്പെടുത്തി ബാക്കിയെല്ലാം പുരുഷന്മാർ പങ്കിട്ടെടുക്കുന്ന പതിവ് പല കുടുംബങ്ങളിലും ഇക്കാലത്തും കാണാവുന്നതാണ്. അല്ലാഹുവിന്റെ നിയമത്തെ ധിക്കരിച്ചുകൊണ്ടുള്ള ഒരു പുതിയ ജാഹിലിയ്യാ സമ്പ്രദായമാണിത്.

(2) സ്വത്തുടമ വിട്ടേച്ചുപോകുന്ന ( مِمَّا تَرَكَ) - അയാൾ മരണപ്പെടുമ്പോൾ ബാക്കിയായി അവശേഷിക്കുന്ന - സ്വത്തിനു മാത്രമാണ് അനന്തരാവകാശനിയമം ബാധകമാകുന്നത്. ഒരാളുടെ മരണത്തിനുമുമ്പ് അയാളുടെ സ്വത്തിൽ (സകാത്ത്, കടം മുതലായവയല്ലാതെ) കുടുംബങ്ങൾക്കോ മറ്റോ ഒരു നിശ്ചിത അവകാശം ഒന്നുംതന്നെയില്ല. സ്വത്തുടമയുടെ മരണം നിമിത്തം അയാൾ വിട്ടേച്ചുപോകുന്ന സ്വത്തിൽ മാത്രമാണ് അവകാശമുള്ളതെന്ന് വരുമ്പോൾ, അയാളുടെ മുമ്പ് മരണപ്പെട്ടുപോയ ഒരാൾക്കും - അവർ എത്രതന്നെ അടുത്ത ബന്ധമുള്ളവരായിരുന്നാലും - ആ സ്വത്തിന് അവകാശമില്ലെന്നു സ്പഷ്ടമാണ്. നേരെമറിച്ച് സ്വത്തുടമയുടെ മരണത്തിനുശേഷം ഏതെങ്കിലും ഒരവകാശി മരണപ്പെടുന്നപക്ഷം- അവൻ മരിച്ച ഉടനെത്തന്നെ ആയാലും ശരി - അയാളുടെ അവകാശം ഇല്ലാതാകുന്നതുമല്ല. അയാളുടെ ഓഹരി അയാളുടെ അവകാശികൾക്ക് നൽകപ്പെടുമെന്നുമാത്രം.

(3) വിട്ടേച്ചുപോയ സ്വത്തിലെല്ലാം നിയമം ബാധകമാകും. നാണയമെന്നോ, അല്ലാത്തതെന്നോ, ഇളകുന്ന വസ്തുക്കളെന്നോ, അല്ലാത്തവയെന്നോ മറ്റോ ഉള്ളവ്യത്യാസമൊന്നുമില്ല. അവൻ വിട്ടേച്ചുപോയതെന്തോ അതിൽനിന്ന് ( مِمَّا تَرَكَ) എന്നാണല്ലോ അല്ലാഹു പറഞ്ഞ വാക്ക്. ചില സമുദായങ്ങൾക്കിടയിലും ചില കുടുംബങ്ങൾക്കിടയിലും നടപ്പുള്ളതുപോലെ മരണപ്പെട്ടവൻ ഉപയോഗിച്ചിരുന്ന വസ്ത്രങ്ങൾ, ആയുധങ്ങൾ മുതലായ ചില പ്രത്യേക ഉപകരണങ്ങൾ മൂത്ത മക്കൾക്കും, അദ്ദേഹം താമസിച്ചിരുന്ന വീട് ഇളയ മക്കൾക്കും അവകാശപ്പെട്ടതാണ് എന്നിങ്ങിനെയുള്ള പ്രത്യേക

നിയമങ്ങളൊന്നും ഇസ്‌ലാമിലില്ല. അവകാശികൾ പരസ്പരം തൃപ്തിപ്പെട്ട് ഇന്നതു ഇന്നവർക്കു വിട്ടുകൊടുക്കാമെന്ന് നിശ്ചയിക്കുന്നതിന് വിരോധമില്ല. ചില സന്ദർഭങ്ങളിൽ അത് വളരെ നന്നായിരിക്കുകയും ചെയ്യും.

(4) മരണപ്പെട്ട ആളുടെ മക്കളോ അടുത്ത കുടുംബങ്ങളോ ആയിരിക്കുക എന്നുള്ളതിൽ നിന്നാണ് സ്വത്തവകാശത്തിനുള്ള അർഹത ഉൽഭവിക്കുന്നത്. 'മാതാപിതാക്കളും അടുത്ത കുടുംബങ്ങളും വിട്ടുപോയ സ്വത്തിൽനിന്ന്' (مِمَّا تَرَكَ الْوَالِدَانِ وَالْأَقْرَبُونَ) എന്നു പറഞ്ഞതിൽനിന്ന് ഇതു മനസ്സിലാക്കാം. ഭാര്യാഭർത്താക്കളെ സംബന്ധിച്ചിടത്തോളം, ചിലരുടെ അഭിപ്രായപ്രകാരം അവരും അടുത്ത ബന്ധുക്കളിൽ ഉൾപ്പെടുന്നുവെന്ന് പറയാം. ഇല്ലെങ്കിൽതന്നെയും, അവകാശികളുടെ കൂട്ടത്തിൽ ഭാര്യാഭർത്താക്കളെ പ്രത്യേകം അല്ലാഹു ഉൾപ്പെടുത്തിയിട്ടുള്ളതിൽനിന്ന് ഭാര്യാഭർത്തൃ ബന്ധവും സ്വത്തവകാശത്തിനുള്ള അർഹത നൽകുന്നതാണെന്ന് വ്യക്തമാണ്. ഏതായാലും – ചില യുക്തിവാദക്കാരുടെ സംസാരങ്ങളിൽ പ്രകടമാകുന്നതുപോലെ – ദാരിദ്ര്യത്തിന്റെയോ അവശതയുടെയോ കാരണം കൊണ്ടല്ല അനന്തരസ്വത്തിൽ അവകാശം ലഭിക്കുന്നത്. ദരിദ്രനെന്നോ ധനികനെന്നോ ഉള്ള വ്യത്യാസം അതിൽ പരിഗണിക്കപ്പെടുന്നില്ല. മരണപ്പെട്ട ആളുമായുള്ള ബന്ധത്തിന്റെ അടിസ്ഥാനത്തിൽ മാത്രമായിരിക്കും അത്. ദരിദ്രന്മാരെയും പാവങ്ങളെയും ഉദ്ദേശിച്ചുള്ള നിയമനടപടികൾ വേറെത്തന്നെ ഇസ്‌ലാമിലുണ്ട്. ചിലതൊക്കെ അടുത്ത വചനങ്ങളിൽതന്നെ വരുന്നുമുണ്ട്. കൂടുതൽ അടുത്ത ബന്ധമുള്ളവർ നിലവിലുള്ളപ്പോൾ, അവരെക്കാൾ അകന്ന ബന്ധമുള്ളവർക്ക് അവകാശം നഷ്ടപ്പെടുന്നതിലുള്ള തത്വം ഇപ്പറഞ്ഞതിൽ നിന്ന് മനസ്സിലാക്കാമല്ലോ. പുത്രനുള്ളപ്പോൾ പൗത്രന്നും, സഹോദരനുള്ളപ്പോൾ സഹോദരപുത്രന്നും അവകാശമില്ലാതാകുന്നതുമൊക്കെ ഈ അടിസ്ഥാനത്തിലാണ്.

(5) സ്വത്തിന്റെ ഏറ്റക്കുറവു പരിഗണനീയമല്ല. വളരെക്കുറച്ചുമാത്രമായാലും ധാരാളക്കണക്കിലുണ്ടായിരുന്നാലും അവകാശത്തിന്റെ തോത് ഒരുപോലെത്തന്നെ. مِمَّا قَلَّ مِنْهُ أَوْ كَثُرَ (കുറഞ്ഞതിൽനിന്നോ അധികരിച്ചതിൽ നിന്നോ) എന്നാണല്ലൊ അല്ലാഹു പറഞ്ഞത്. ഭാഗിക്കുവാൻ സാധിക്കാത്തവിധം തുച്ഛമായിരുന്നാൽ അവകാശികൾ വിട്ടുവീഴ്ചയോടെ ഒത്തൊരുമിച്ച് വല്ല തീരുമാനവും ഉണ്ടാക്കാമെന്നല്ലാതെ, അക്കാരണം കൊണ്ട് ആരുടെയും അവകാശം നഷ്ടപ്പെടുകയില്ല. പക്ഷേ, മരണപ്പെട്ടവന്റെ കടവും, നിയമാനുസൃതമായ വസ്വിയ്യത്തും കഴിച്ചു ബാക്കി മാത്രമേ അവകാശികൾക്കുള്ളൂ എന്ന് അല്ലാഹുതന്നെ താഴെ സ്പഷ്ടമായി പ്രസ്താവിക്കുന്നുണ്ട്.

(6) ഓരോ അവകാശിക്കുമുള്ള ഓഹരി എത്രയാണെന്ന് അല്ലാഹു നിർണയിച്ചു കഴിഞ്ഞിട്ടുണ്ട്. അതിൽ എന്തെങ്കിലും ഭേദഗതിയോ മാറ്റത്തിരുത്തലൊ ചെയ്‌വാൻ ആർക്കും അധികാരമില്ല; അവൻ നിശ്ചയിച്ച വിഹിതം ഓരോരുത്തർക്കും വകവെച്ചു കൊടുക്കൽ നിർബ്ബന്ധമാണ് എന്നത്രെ نَصِيبًا مَّفْرُوضًا (നിർണയം ചെയ്യപ്പെട്ട ഓഹരി) എന്ന വാക്യത്തിന്റെ താൽപര്യം. സ്ത്രീപുരുഷ സമത്വവാദത്തിന്റെ പേരിലൊ ദാരിദ്ര്യത്തിന്റെയും ബുദ്ധിമുട്ടിന്റെയും പേരിലോ മറ്റേതെങ്കിലും ന്യായത്തിന്റെ പേരിലൊ അല്ലാഹു നിർണയിച്ച വിധിയിൽ മാറ്റം വരുത്തുവാൻ വ്യക്തികൾക്കോ ഭരണകൂടത്തിനോ ഒരുകാലത്തും അവകാശമുണ്ടായിരിക്കയില്ല.

وَإِذَا حَضَرَ ٱلْقِسْمَةَ أُو۟لُوا۟ ٱلْقُرْبَىٰ وَٱلْيَتَـٰمَىٰ وَٱلْمَسَـٰكِينُ فَٱرْزُقُوهُم مِّنْهُ وَقُولُوا۟ لَهُمْ قَوْلًا مَّعْرُوفًا ﴿٨﴾

﴿8﴾ (സ്വത്ത്) ഭാഗം ചെയ്യുന്നിടത്ത് കുടുംബക്കാരും, അനാഥകളും, സാധുക്കളും ഹാജരുണ്ടായാൽ, അതിൽ നിന്ന് അവർക്കു നൽകുകയും, അവരോട് (നല്ല) മര്യാദപ്പെട്ട വാക്കു പറയുകയും ചെയ്യുവിൻ.

وَلْيَخْشَ ٱلَّذِينَ لَوْ تَرَكُوا۟ مِنْ خَلْفِهِمْ ذُرِّيَّةً ضِعَـٰفًا خَافُوا۟ عَلَيْهِمْ فَلْيَتَّقُوا۟ ٱللَّهَ وَلْيَقُولُوا۟ قَوْلًا سَدِيدًا ﴿٩﴾

﴿9﴾ തങ്ങളുടെ പിന്നിൽ ദുർബ്ബലരായ സന്താനങ്ങളെ വിട്ടേച്ചു പോയിരുന്നാൽ അവരെപ്പറ്റി ഭയപ്പെടുന്നവർ പേടിച്ചുകൊള്ളുകയും ചെയ്യട്ടെ; (അതെ) അപ്പോൾ അവർ അല്ലാഹുവിനെ സൂക്ഷിച്ചു കൊള്ളട്ടെ; ചൊവ്വായ വാക്ക് അവർ പറയുകയും ചെയ്യട്ടെ.

إِنَّ ٱلَّذِينَ يَأْكُلُونَ أَمْوَٰلَ ٱلْيَتَـٰمَىٰ ظُلْمًا إِنَّمَا يَأْكُلُونَ فِى بُطُونِهِمْ نَارًا ۖ وَسَيَصْلَوْنَ سَعِيرًا ﴿١٠﴾

﴿10﴾ നിശ്ചയമായും, അനാഥകളുടെ സ്വത്തുക്കളെ അക്രമമായി തിന്നുന്നവർ, അവരുടെ വയറുകളിൽ അവർ തിന്നു(നിറക്കു)ന്നത് അഗ്നി മാത്രമാകുന്നു. കത്തിജ്ജ്വലിക്കുന്ന നരകത്തിൽ വഴിയെ അവർ (കടന്ന്) എരിയുകയും ചെയ്യും.

---

﴿8﴾ وَإِذَاحَضَرَ ഹാജരായാൽ, സന്നിഹിതരായാൽ الْقِسْمَةَ ഭാഗത്തിങ്കൽ, ഭാഗിക്കുന്നേടത്ത്, ഓഹരിക്കൽ أُولُو الْقُرْبَى കുടുംബക്കാർ, കുടുംബബന്ധമുള്ളവർ وَالْيَتَامَى അനാഥകളും وَالْمَسَاكِينُ സാധുക്കളും, പാവങ്ങളും فَارْزُقُوهُمْ എന്നാലവർക്ക് നിങ്ങൾ കൊടുക്കുവിൻ مِنْهُ അതിൽനിന്ന് وَقُولُوا നിങ്ങൾ പറയുകയും ചെയ്യുവിൻ لَهُمْ അവരോട് قَوْلًا വാക്ക് مَعْرُوفًا മര്യാദപ്പെട്ട (നല്ല) ﴿9﴾ وَلْيَخْشَ പേടിച്ചുംകൊള്ളട്ടെ الَّذِينَ യാതൊരു കൂട്ടർ لَوْتَرَكُوا തങ്ങൾ വിട്ടുപോയിരുന്നാൽ مِنْ خَلْفِهِمْ തങ്ങളുടെ പിന്നിൽ, പിന്നാലെ ذُرِّيَّةً സന്താനങ്ങളെ ضِعَافًا ദുർബ്ബലരായ, ബലഹീനരായ خَافُوا അവർ ഭയപ്പെടും (ഭയം തോന്നും) عَلَيْهِمْ അവരെപ്പറ്റി فَلْيَتَّقُوا اللَّهَ അപ്പോൾ(അതിനാൽ) അവർ അല്ലാഹുവിനെ സൂക്ഷിക്കട്ടെ وَلْيَقُولُوا അവർ പറയുകയും ചെയ്യട്ടെ قَوْلًا سَدِيدًا ചൊവ്വായ വാക്ക് ﴿10﴾ إِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ يَأْكُلُونَ അവർതിന്നും أَمْوَالَ സ്വത്തുക്കളെ الْيَتَامَى അനാഥകളുടെ ظُلْمًا അക്രമമായി إِنَّمَا يَأْكُلُونَ അവർ തിന്നുക മാത്രം ചെയ്യുന്നു, തീർച്ചയായും തിന്നുന്നു فِي بُطُونِهِمْ അവരുടെ വയറുകളിൽ (നിറയെ) نَارًا അഗ്നി, അഗ്നിമാത്രം وَسَيَصْلَوْنَ വഴിയെ അവർ കടന്നെരിയുകയും ചെയ്യും سَعِيرًا കത്തിജ്ജ്വലിക്കുന്ന നരകത്തിൽ

ഈ മൂന്നു വചനങ്ങളിൽ ഒന്നാമത്തേത് അനന്തരാവകാശികളെ അഭിമുഖീകരിച്ചു ള്ളതാകുന്നു. അനന്തരസ്വത്ത് ഭാഗിക്കുന്ന സന്ദർഭത്തിൽ, നിശ്ചിത അവകാശമൊന്നും ലഭിക്കാത്തവരായ കുടുംബങ്ങളോ, അനാഥകളോ, സാധുക്കളോ ഉണ്ടായിരുന്നാൽ അവർക്ക് അതിൽ നിന്ന് കുറേശ്ശെ കൊടുത്ത് നല്ല വാക്കും പറഞ്ഞ് സന്തോഷിപ്പിച്ചു വിടണം എന്ന് സാരം. ഭാഗം കഴിയുന്നതിനു മുമ്പ് അവകാശികൾ തമ്മിൽ കൂടിയാ ലോചിച്ചു മൂലധനത്തിൽ നിന്നോ, ഭാഗിച്ചെടുത്തു കഴിഞ്ഞ ശേഷം അവരവർക്കു കിട്ടിയ ഓഹരികളിൽ നിന്നോ ഈ കടമ നിർവ്വഹിക്കാം. ഇതൊരു നിർബന്ധ നിയമമല്ലെന്നും, പുണ്യപ്പെട്ട ഒരു ഐച്ഛിക നിയമമാണെന്നുമാണ് പണ്ഡിതന്മാരിൽ ഒരു പക്ഷത്തിന്റെ അഭിപ്രായം. അതല്ല, യഥാർത്ഥത്തിൽ ഇതൊരു നിർബന്ധ കൽപന തന്നെയാണ് – പക്ഷേ, കാലക്രമേണ ജനങ്ങൾ അത് പാലിക്കാതെ ഉദാസീനത കാട്ടിപ്പോരുകയാണ് ചെയ്യുന്നത് – എന്നത്രെ മറ്റൊരു പക്ഷക്കാരുടെ അഭിപ്രായം. ഈ അഭിപ്രായത്തിനാണ് പല നിലക്കും ന്യായം കാണുന്നത്. (അല്ലാഹുവിനറിയാം) ഇന്നത്തെ സ്ഥിതിസമത്വ വാദത്തിന്റെ (സോഷ്യലിസത്തിന്റെ) പേരിൽ ഇസ്‌ലാമിലെ ചില അനന്തരാവകാശ നിയ മങ്ങളെ വിമർശിക്കുന്നവർ ഈ കൽപന പ്രത്യേകം ഗൗനിക്കേണ്ടിയിരിക്കുന്നു.

ഈ രണ്ടഭിപ്രായങ്ങളിൽ ഏതു സ്വീകരിച്ചാലും ശരി, സ്വത്ത് ഭാഗം നടക്കുമ്പോൾ മേൽപറഞ്ഞവരാരെങ്കിലും നിലവിലുണ്ടെങ്കിൽ – സ്വത്തിന്റെ നിലപാടും, അവകാശി കളുടെ പൊതു നിലയും പരിഗണിച്ചുകൊണ്ട് – അവർക്ക് കുറേശ്ശെയെങ്കിലും കൊടുത്തു സന്തോഷിപ്പിക്കുകയും, 'അധികമൊന്നും തരാനില്ലാത്തതുകൊണ്ടാണ് കൂടുതൽ തരു വാൻ കഴിയാത്തത്, ഞങ്ങളും തിടുക്കക്കാർ തന്നെയാണ്' എന്നിത്യാദി നല്ല വാക്കു കൾ പറഞ്ഞു സമാധാനിപ്പിക്കുകയും ചെയ്യേണ്ടതാകുന്നു. അവകാശികൾക്ക് തങ്ങ ളുടെ യത്നം കൂടാതെ ലഭിക്കുന്നതാണല്ലോ അനന്തരാവകാശം. ആ സ്ഥിതിക്ക് അവർ പ്രത്യേക ഔദാര്യം കാണിക്കേണ്ടിയിരിക്കുന്നു. കൃഷിയിടങ്ങളിൽനിന്നോ, തോട്ടങ്ങൾ മുതലായവയിൽ നിന്നോ വിളവെടുക്കുന്ന അവസരങ്ങളിൽ ഇതുപോലെ, ബന്ധപ്പെട്ട വരും സാധുക്കളും ഹാജരുണ്ടാകുമ്പോൾ അവർക്കും ഇപ്രകാരം വല്ലതുമൊക്കെ കൊടുത്തു തൃപ്തിപ്പെടുത്തേണ്ടതുണ്ട്. വളരെ നല്ലൊരു വഴക്കമത്രെ ഇത്. ഈ വഴക്ക ത്തിൽനിന്ന് ഒഴിഞ്ഞു മാറുകയും, തന്ത്രപൂർവ്വം സാധുക്കളെ അറിയിക്കാതെ അവരുടെ കണ്ണുവെട്ടിച്ച് വിളവെടുക്കുവാൻ പരിപാടിയിടുകയും ചെയ്ത ഒരു തോട്ടക്കാർക്കു പിണഞ്ഞ ആപത്തിന്റെ കഥ സൂറഃ ഖലമിൽ അല്ലാഹു വിവരിച്ചതു കാണാം. അതി വിടെ ഓർക്കത്തക്കതാകുന്നു.

രണ്ടാമത്തെ വചനത്തിന്റെ താൽപര്യം ഒന്നിലധികം പ്രകാരത്തിൽ വ്യാഖ്യാനിക്ക പ്പെടാറുണ്ട്. അവയിൽ ഏതു സ്വീകരിച്ചാലും പ്രധാനമായ ഒരു തത്വമാണതിൽ അട ങ്ങിയിരിക്കുന്നത്.

(1) തങ്ങൾ മരണപ്പെട്ടുപോയാൽ തങ്ങളുടെ മക്കൾ മുതലായ അവകാശികൾ ദുർബ്ബ ലരും നിസ്സഹായരുമായിപ്പോയേക്കുമെന്ന് ആശങ്കയുള്ളവർ നേരത്തെതന്നെ അക്കാ ര്യത്തിൽ മുൻകരുതൽ എടുത്തിരിക്കേണ്ടതാണ് എന്നത്രെ അവയിൽ ഒന്ന്. അതായത്, അങ്ങനെയുള്ളവർ സ്വത്തു മുഴുവനുമോ, അതിൽ നിന്നു കാര്യമായ വല്ല ഭാഗമോ മറ്റു വിഷയങ്ങളിൽ ചിലവഴിക്കുകയോ, വസ്വിയ്യത്ത് ചെയ്തുവെക്കുകയോ ചെയ്യാതെ അവ കാശികൾക്കുവേണ്ടി കരുതി വെക്കണം എന്നു ചുരുക്കം. സഅ്ദുബ്നു അബീവക്കാസ് (റ)ന്റെ സംഭവം ഇവിടെ പ്രസ്താവ്യമാകുന്നു. അദ്ദേഹം രോഗത്തിലായിരുന്നപ്പോൾ തന്റെ ധനത്തിൽ വലിയൊരു ഭാഗം വസ്വിയ്യത്ത് ചെയ്‌വാൻ നബി ﷺ യോടു അനുവാ

ദം ചോദിച്ചു. നബിﷺ അതു സമ്മതിക്കാതിരിക്കുകയും, അവസാനം കവിഞ്ഞപക്ഷം മൂന്നിലൊന്നുമതി, അതുതന്നെ ധാരാളമാണ് എന്ന് പറയുകയും ഉണ്ടായി. തുടർന്നുകൊണ്ട് തിരുമേനിﷺ പറഞ്ഞു: 'താങ്കളുടെ അവകാശികളെ ജനങ്ങളോട് കൈകാട്ടുന്ന ദരിദ്രന്മാരായി വിട്ടു പോകുന്നതിനെക്കാൾ അവരെ ധനികന്മാരായി വിട്ടു പോകുന്നതാണ് താങ്കൾക്ക് ഉത്തമം.' (ബുഖാരിയും, മുസ്ലിമും രേഖപ്പെടുത്തിയ ഈ ഹദീഥിന്റെ പൂർണരൂപം അൽബക്വറഃ 180 – 182 ന്റെ വ്യാഖ്യാനത്തിൽ മുമ്പ് ഉദ്ധരിച്ചിട്ടുണ്ട്.) മരിക്കാറാകുമ്പോൾ സ്വത്തിന്റെ പ്രധാനഭാഗം വല്ല ധർമവിഷയങ്ങളിലും നീക്കിവെച്ചും, വസ്വിയ്യത്ത് ചെയ്തും അവകാശികളെ അവഗണിക്കുകയും, കബളിപ്പിക്കുകയും ചെയ്യുന്ന പതിവ് പലരിലും കാണാറുണ്ട്. ഇതു ശരിയല്ലെന്നും, കുറ്റകരം കൂടിയാണെന്നും മനസ്സിലാക്കേണ്ടതാകുന്നു.

(2) തങ്ങളുടെ ശേഷം തങ്ങളുടെ സന്താനങ്ങൾ അവശരും ദുർബ്ബലരുമായിത്തീരുന്നതിനെക്കുറിച്ചു ഭയപ്പാടുള്ളവർ അതുപോലെ മറ്റുള്ളവരെപ്പറ്റിയും ഭയപ്പെടേണ്ടതാണ് എന്നത്രെ മറ്റൊരു വ്യാഖ്യാനം. അതായത്; മരണാസന്നരായവരോട് അവരുടെ സന്താനങ്ങൾ മുതലായവർക്കു ദോഷകരമായിത്തീരുന്ന വസ്വിയ്യത്തുകൾ ചെയ്യാതിരിക്കുവാൻ ഉപദേശിച്ചും മറ്റും അവരുടെ മക്കളുടെ നന്മയിൽ ശ്രദ്ധ പതിക്കണമെന്നു സാരം.

(3) അനാഥകളുടെ ധനം കൈകാര്യം ചെയ്യുന്ന ആളുകൾ, തങ്ങളുടെ സ്വന്തം മക്കൾ തങ്ങളുടെ കാലശേഷം ദുർബ്ബലരായി വിഷമം അനുഭവിക്കുവാൻ ഇഷ്ടപ്പെടാത്തതുപോലെ, തങ്ങളുടെ കീഴിലുള്ള അനാഥകളുടെ ധനം കൈകാര്യം ചെയ്യുന്നതിലും വളരെ സൂക്ഷ്മത പാലിക്കേണ്ടതാണ്, എന്നിങ്ങനെയാണ് വേറൊരു വ്യാഖ്യാനം. ആയത്തിന്റെ വാചകവും സന്ദർഭവും പ്രസ്തുത വ്യാഖ്യാനങ്ങൾക്കെല്ലാം ഉതകുന്നതാണുതാനും. ഏതാണ്ട് ഇതുപോലെയുള്ള വേറെയും വ്യാഖ്യാനം ഇല്ലാതില്ല.

മൂന്നാമത്തെ വചനത്തിന്റെ ആശയം വ്യക്തമാണ്. അനാഥകളുടെ ധനം ന്യായമല്ലാത്ത രൂപത്തിൽ എടുത്തു തിന്നുന്നവൻ തൽക്കാലം അതുകൊണ്ട് വയറു നിറക്കുന്നുവെങ്കിലും നരകത്തിൽ കടന്ന് അഗ്നികൊണ്ട് വയറു നിറക്കേണ്ടി വരുന്ന ശിക്ഷ അനുഭവിക്കലായിരിക്കും അതിന്റെ ഫലം എന്നു ചുരുക്കം. ഏഴു മഹാപാപങ്ങളെ വിവരിച്ചകൂട്ടത്തിൽ നബിﷺ ഒന്ന് എണ്ണിയിരിക്കുന്നത് അനാഥകളുടെ സ്വത്ത് തിന്നലാണെന്ന് ഓർക്കുമ്പോൾ ആ പാതകം എത്ര ഭയങ്കരമാണെന്ന് ഊഹിക്കാമല്ലോ. ഈ താക്കിത് എല്ലാ അവസരത്തിലും ബാധകമായതാണെങ്കിലും അനന്തരാവകാശ നിയമങ്ങളോട് ബന്ധപ്പെടുത്തി പറയുവാൻ കാരണം, മേൽകണ്ടതുപോലെ സ്വത്തുഭാഗം നടത്തുമ്പോൾ അവർക്ക് അർഹമായ ഓഹരി നൽകുന്നതിലും അവരുടെ ധനത്തിന്റെ മേൽനോട്ടം ഏറ്റെടുക്കുന്നതിലും ക്രമക്കേടുകൾ വരുത്തുന്നത് പ്രത്യേകം സൂക്ഷിക്കുവാൻ വേണ്ടിയായിരിക്കും. الله أعلم

## വിഭാഗം – 2

ജാബിർ(റ) പ്രസ്താവിച്ചതായി ഉദ്ധരിക്കപ്പെട്ട ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: സഅ്ദ്ബ്നു റുബയ്യിഅ് ( سعدبن ربيع رضى الله عنه )ന്റെ ഭാര്യ റസൂൽﷺ തിരുമേനിയുടെ അടുക്കൽ ചെന്നു പറഞ്ഞു: 'അല്ലാഹുവിന്റെ റസൂലേ, ഇതാ, ഇതു രണ്ടും സഅ്ദിന്റെ പുത്രികളാണ്. ഇവരുടെ പിതാവ് അവിടുത്തോടൊപ്പം ഉഹ്ദ് യുദ്ധത്തിൽ

പങ്കെടുത്തു രക്തസാക്ഷിയായി കൊല്ലപ്പെട്ടു. ഇവരുടെ പിതൃവ്യൻ ഇവരുടെ സ്വത്ത് മുഴുവനും എടുത്തിരിക്കുന്നു. ഇവർക്കൊന്നും ബാക്കിവെച്ചില്ല. ഇവർക്ക് വല്ല സ്വത്തും ഉണ്ടായിരുന്നാലല്ലാതെ ഇവരെ ആരും വിവാഹം കഴിക്കുകയില്ല.' അപ്പോൾ, തിരുമേനി പറഞ്ഞു: 'അല്ലാഹു അതിൽ തീരുമാനമെടുത്തുകൊള്ളും'. അങ്ങനെ, അനന്തരാവകാശത്തിന്റെ ആയത്ത് അവതരിച്ചു. അപ്പോൾ റസൂൽﷺ ആ കുട്ടികളുടെ പിതൃവ്യന്റെ അടുക്കൽ ആളയച്ചു അദ്ദേഹത്തോട് പറഞ്ഞു: 'സഅ്ദിന്റെ രണ്ടു പെൺകുട്ടികൾക്കും മൂന്നിൽ രണ്ടംശവും, അവരുടെ മാതാവിനു എട്ടിൽ ഒരംശവും കൊടുക്കണം. ബാക്കിയുള്ളത് തനിക്കാകുന്നു.' (അ; ദാ; തി; ജ)

يُوصِيكُمُ ٱللَّهُ فِىٓ أَوْلَـٰدِكُمْ ۖ لِلذَّكَرِ مِثْلُ حَظِّ ٱلْأُنثَيَيْنِ ۚ فَإِن كُنَّ نِسَآءً فَوْقَ ٱثْنَتَيْنِ فَلَهُنَّ ثُلُثَا مَا تَرَكَ ۖ وَإِن كَانَتْ وَٰحِدَةً فَلَهَا ٱلنِّصْفُ ۚ

**﴾11﴿ നിങ്ങളുടെ സന്താനങ്ങളുടെ കാര്യത്തിൽ അല്ലാഹു നിങ്ങളോട് 'വസ്വിയ്യത്ത്' ചെയ്യുന്നു: ആണിന് രണ്ടു പെണ്ണിന്റെ ഓഹരിക്ക് തുല്യമായതുണ്ട് എന്ന്. എന്നാൽ, അവർ രണ്ടിനുമീതെ സ്ത്രീകളായിരുന്നാൽ അവർക്ക് അവൻ [മരണപ്പെട്ട ആൾ] വിട്ടേച്ചു പോയതിന്റെ മൂന്നിൽ രണ്ടംശമുണ്ടായിരിക്കും. അവൾ [മകൾ] ഒരുവളാണെങ്കിൽ അവൾക്കു പകുതിയുമുണ്ട്;**

وَلِأَبَوَيْهِ لِكُلِّ وَٰحِدٍ مِّنْهُمَا ٱلسُّدُسُ مِمَّا تَرَكَ إِن كَانَ لَهُۥ وَلَدٌ ۚ

**അവനു [മരണപ്പെട്ടവനു] സന്താനമുണ്ടായിരുന്നാൽ, അവൻ വിട്ടുപോയതിൽ നിന്ന് അവന്റെ മാതാപിതാക്കൾക്ക് - അവരിൽ ഓരോരുത്തർക്കും - ആറിലൊന്നുമുണ്ടായിരിക്കും,**

فَإِن لَّمْ يَكُن لَّهُۥ وَلَدٌ وَوَرِثَهُۥٓ أَبَوَاهُ فَلِأُمِّهِ ٱلثُّلُثُ ۚ فَإِن كَانَ لَهُۥٓ إِخْوَةٌ فَلِأُمِّهِ ٱلسُّدُسُ ۚ مِنۢ بَعْدِ وَصِيَّةٍ يُوصِى بِهَآ أَوْ دَيْنٍ ۗ

**എനി, അവനു സന്താനമില്ലാതിരിക്കുകയും, അവന്റെ മാതാപിതാക്കൾ (മാത്രം) അവനെ അനന്തരമെടുക്കുകയും ചെയ്യുന്ന പക്ഷം, അവന്റെ മാതാവിന് മൂന്നിലൊന്നുണ്ടായിരിക്കും. എന്നാൽ, അവന് സഹോദരങ്ങൾ ഉണ്ടായിരുന്നാൽ, അവന്റെ മാതാവിന് ആറിലൊന്നായിരിക്കും. അവൻ ചെയ്യുന്ന 'വസ്വിയ്യത്തി'ന്റെയോ, കടത്തിന്റെയോ ശേഷമത്രെ (ഇതെല്ലാം).**

ءَابَآؤُكُمْ وَأَبْنَآؤُكُمْ لَا تَدْرُونَ أَيُّهُمْ أَقْرَبُ لَكُمْ نَفْعًا ۚ فَرِيضَةً مِّنَ ٱللَّهِ ۗ إِنَّ ٱللَّهَ كَانَ عَلِيمًا حَكِيمًا ﴿١١﴾

**നിങ്ങളുടെ പിതാക്കളും, നിങ്ങളുടെ മക്കളും - ഇവരിൽ ഏതാളാണ് ഉപകാരത്തിൽ നിങ്ങൾക്ക് കൂടുതൽ അടുപ്പമുള്ളവരെന്ന് നിങ്ങൾക്ക് അറിയുകയില്ല. (അതെ) അല്ലാഹുവിങ്കൽനിന്ന് (നിശ്ചയിച്ചിട്ടു)ള്ള ഓഹരി നിർണയം (തന്നെ)! നിശ്ചയമായും, അല്ലാഹു സർവ്വജ്ഞനും, അഗാധജ്ഞനുമാകുന്നു.**

---

﴾11﴿ يُوصِيكُمُ നിങ്ങളോടു വസ്വിയ്യത്ത് ചെയ്യുന്നു (കാര്യമായി ഉപദേശിക്കുന്നു) اللَّهُ അല്ലാഹു فِيٓ أَوْلَادِكُمْ നിങ്ങളുടെ സന്താനങ്ങളുടെ കാര്യത്തിൽ لِلذَّكَرِ ആണിനുണ്ട് مِثْلُ പോലെ തുല്യമായത് حَظِّ അംശം, ഓഹരി الْأُنثَيَيْنِ രണ്ടു പെണ്ണിന്റെ فَإِن كُنَّ എനി(എന്നാൽ) അവർ ആയിരുന്നാൽ نِسَآءً സ്ത്രീകൾ فَوْقَ اثْنَتَيْنِ രണ്ടിനു മീതെ فَلَهُنَّ എന്നാലവർക്കുണ്ട് ثُلُثَا മൂന്നിൽ രണ്ടു(അംശം) مَا تَرَكَ അവൻ വിട്ടു പോയതിന്റെ وَإِن كَانَتْ അവളായിരുന്നാൽ وَاحِدَةً ഒരുവൾ, ഒരുത്തി فَلَهَا എന്നാൽ അവൾക്കുണ്ട് النِّصْفُ പകുതി وَلِأَبَوَيْهِ അവന്റെ മാതാപിതാക്കൾക്കുണ്ടായിരിക്കും لِكُلِّ وَاحِدٍ ഓരോരുത്തർക്കും مِّنْهُمَا അവർ രണ്ടാളിൽനിന്ന് السُّدُسُ ആറിൽ ഒന്ന് مِمَّا تَرَكَ അവൻ വിട്ടുപോയതിൽനിന്ന് إِن كَانَ ഉണ്ടായിരുന്നാൽ لَهُ അവന് وَلَدٌ സന്താനം فَإِن لَّمْ يَكُن എനി ഇല്ലെങ്കിൽ, ഉണ്ടായിരുന്നില്ലെങ്കിൽ لَّهُ وَلَدٌ അവന് സന്താനം وَوَرِثَهُ അവനെ അനന്തരമെടുക്കുകയും ചെയ്തു, അവന്ന് അവകാശിയാകുകയും ചെയ്തു أَبَوَاهُ അവന്റെ മാതാപിതാക്കൾ فَلِأُمِّهِ എന്നാലവന്റെ ഉമ്മക്കുണ്ട് الثُّلُثُ മൂന്നിലൊന്ന് فَإِن كَانَ لَهُ എനി അവന്നുണ്ടായിരുന്നാൽ إِخْوَةٌ സഹോദരങ്ങൾ فَلِأُمِّهِ എന്നാലവന്റെ ഉമ്മക്കുണ്ട് السُّدُسُ ആറിലൊന്ന് مِن بَعْدِ ശേഷം, ശേഷമായിട്ട് وَصِيَّةٍ വസ്വിയ്യത്തിന്റെ يُوصِي അവൻ വസ്വിയ്യത്തു ചെയ്യുന്ന بِهَا അതിനെ, അതിനു, അതിനെപ്പറ്റി أَوْ دَيْنٍ അല്ലെങ്കിൽ കടത്തിന്റെ آبَاؤُكُمْ നിങ്ങളുടെ പിതാക്കൾ وَأَبْنَاؤُكُمْ നിങ്ങളുടെ പുത്രന്മാരും, മക്കളും لَا تَدْرُونَ നിങ്ങൾ(ക്കു) അറിയുകയില്ല أَيُّهُمْ അവരിൽ ഏതാണു(ആർ) أَقْرَبُ لَكُمْ നിങ്ങൾക്കു കൂടുതൽ അടുത്ത (സൗകര്യപ്പെടുന്ന)വർ نَفْعًا ഉപകാരത്താൽ, പ്രയോജനംകൊണ്ട് فَرِيضَةً നിശ്ചിത (നിർണയിക്കപ്പെട്ട) ഓഹരി, നിർബ്ബന്ധമായിട്ട് مِنَ اللَّهِ അല്ലാഹുവിൽനിന്ന് إِنَّ اللَّهَ നിശ്ചയം അല്ലാഹു كَانَ ആകുന്നു, ആയിരിക്കുന്നു عَلِيمًا സർവ്വജ്ഞൻ حَكِيمًا അഗാധജ്ഞൻ

---

7 - 10 വചനങ്ങളിൽ അനന്തരാവകാശത്തെ ബാധിക്കുന്ന പൊതുവായ പല തത്വനിർദ്ദേശങ്ങളും നൽകിയ ശേഷം അതിന്റെ നിയമപരമായ വിശദീകരണം ഈ വചനം മുതൽ ആരംഭിക്കുന്നു. ഈ വചനം, അടുത്ത വചനം, സൂറത്തിലെ അവസാന വചനം എന്നീ മൂന്നു വചനങ്ങളിലായി അനന്തരാവകാശം സംബന്ധിച്ച എല്ലാ പ്രധാനനിയമ

ങ്ങളും അല്ലാഹു വിവരിച്ചിരിക്കുന്നു. ഈ മൂന്ന് വചനങ്ങളെയും, ബന്ധപ്പെട്ട നബി വചനങ്ങളെയും അടിസ്ഥാനമാക്കി ക്രോഡീകരിക്കപ്പെട്ട അനർഘമായ ഒരു വിജ്ഞാനശാഖയത്രെ علم الفرائض ('ഇൽമുൽ ഫറാഇദ്' - ഓഹരി നിർണയങ്ങളുടെ വിജ്ഞാനം) എന്ന പേരിൽ അറിയപ്പെടുന്ന ഇസ്‌ലാമിലെ അനന്തരാവകാശ നിയമങ്ങൾ. ഇസ്‌ലാമിലെ കർമശാസ്ത്ര വിജ്ഞാനങ്ങളിൽ വളരെ പ്രാധാന്യമർഹിക്കുന്ന ഒരു ഭാഗമാണിത്. ഇതിന്റെ പ്രത്യേക പ്രാധാന്യം സൂചിപ്പിക്കുന്ന ചില ഹദീഥുകളും കാണാം. പല മഹാന്മാരും ഈ വിഷയത്തിൽ പ്രത്യേകം ഗ്രന്ഥങ്ങൾ തന്നെ രചിച്ചിട്ടുണ്ട്. ലോകത്ത് മറ്റേത് സമുദായത്തിന്റെ മുമ്പിലും മുസ്‌ലിംകൾക്ക് അഭിമാനം കൊള്ളാവുന്ന ഒരു നിയമ സംഹിതയാണ് 'ഇൽമുൽ ഫറാഇദ്'. എന്നിരുന്നാലും ഇന്നത്തെ നമ്മുടെ മുസ്‌ലിം പണ്ഡിതന്മാരിൽ ഈ വിഷയത്തിൽ വേണ്ട പരിജ്ഞാനം നേടിയ വ്യക്തികൾ കുറവാണെന്ന യാഥാർത്ഥ്യം അത്യധികം വ്യസനത്തോടുകൂടി സമ്മതിക്കേണ്ടിയിരിക്കുന്നു. നിയമവശങ്ങൾ വിശദീകരിച്ചു വിവരിക്കുന്ന സ്ഥാനം കർമശാസ്ത്ര ഗ്രന്ഥങ്ങളാകകൊണ്ട് ഈ വചനങ്ങളിൽ വ്യക്തമായി പ്രസ്താവിക്കപ്പെട്ട കാര്യങ്ങളെക്കുറിച്ചു മാത്രമെ നാമിവിടെ സംസാരിക്കേണ്ടതായുള്ളൂ. والله الموفق

നിങ്ങളുടെ സന്താനങ്ങളുടെ കാര്യത്തിൽ അല്ലാഹു നിങ്ങളോട് 'വസ്വിയ്യത്ത്' ചെയ്യുന്നു ( يوصيكم الله في اولادكم ) എന്ന് സദുപദേശ രൂപത്തിൽ വളരെ ശക്തിയായി ഉണർത്തിക്കൊണ്ടാണ് അല്ലാഹു നിയമങ്ങൾ വിവരിക്കാൻ തുടങ്ങുന്നത്. വിഷയത്തിന്റെ പ്രാധാന്യവും, അത് അനുഷ്ഠാനത്തിൽ വരുത്തുവാനുള്ള ശക്തമായ പ്രോൽസാഹനവുമാണിത് സൂചിപ്പിക്കുന്നത്. അനന്തരാവകാശികൾ പലരുണ്ടെങ്കിലും മരണപ്പെടുന്ന ആളുമായി ഏറ്റവും അടുത്ത ബന്ധമുള്ളവരാണല്ലോ മക്കൾ. അതുകൊണ്ട് മക്കളുടെ കാര്യം ആദ്യം പ്രസ്താവിക്കുന്നു. മാത്രമല്ല, പെൺമക്കൾക്കും, ചെറിയ ആൺമക്കൾക്കും സ്വത്തവകാശം നൽകപ്പെടാതിരുന്ന ഒരു ചുറ്റുപാടിലാണ് ഈ നിയമം അവതരിക്കുന്നതും. ആ സ്ഥിതിക്ക് നിങ്ങളുടെ മക്കളുടെ കാര്യമാണ് അനന്തരാവകാശത്തിൽ നിങ്ങൾ ഒന്നാമതായി ഓർമവെക്കേണ്ടതെന്ന ഒരു സൂചനയും അതിൽ അടങ്ങിയിരിക്കാം. (അല്ലാഹുവിനറിയാം)

اولاد ('ഔലാദ്' അഥവാ സന്താനങ്ങൾ) എന്ന വാക്കിന്റെ ഏക വചനമാണ് (വലദ്). മക്കളിൽ ആണെന്നോ, പെണ്ണെന്നോ, ചെറുപ്പമെന്നോ, വലുപ്പമെന്നോ വ്യത്യാസം കൂടാതെ എല്ലാവർക്കും ആ വാക്ക് ഉപയോഗിക്കുന്നു. ഒരു ആണിന്ന് രണ്ട് പെണ്ണിന്റെ ഓഹരിയാണുള്ളത് ( للذكر مثل حظ الانثيين ) എന്നത്രെ അല്ലാഹുവിന്റെ വസ്വിയ്യത്ത്. 'ആണിന്റെ പകുതിയാണ് പെണ്ണിനുള്ളത്' എന്നോ മറ്റോ പറയാതെ, പെണ്ണിന്റെ ഓഹരിയെ മാനദണ്ഡമാക്കിക്കൊണ്ട് ആണിന്റെ അവകാശം കണക്കാക്കിയതിൽ ചില രഹസ്യങ്ങൾ അന്തർഭവിച്ചതായി കാണാം. സ്ത്രീകൾക്ക് അവകാശം നൽകപ്പെടാത്ത പതിവ് നിറുത്തലാക്കി അവർക്ക് അവകാശസ്ഥിരത നൽകുകയും, അതോടുകൂടി പുരുഷന്മാർക്ക് സ്ത്രീകളെ അപേക്ഷിച്ചുള്ള പദവി വകവെച്ചു കൊടുക്കുകയുമാണ് ഈ വാക്യം ചെയ്യുന്നത്. അഥവാ പുരുഷന്റെ അവകാശം നിർണയിക്കൽ മാത്രമല്ല ഉദ്ദേശ്യം. അതായിരിക്കാം അല്ലാഹു ഇങ്ങിനെ പറയുവാൻ കാരണം. الله اعلم സ്ത്രീയും പുരുഷനും തമ്മിൽ പദവി വ്യത്യാസമുണ്ടെങ്കിലും മാതാപിതാക്കളുമായുള്ള ഇരുകൂട്ടരുടെയും ബന്ധം ഒരുപോലെയാണെന്നിരിക്കെ രണ്ടു കൂട്ടർക്കും ഒരേ തോതിൽ അവകാശം നൽകപ്പെടേണ്ടതല്ലേ? എന്നു ചോദിക്കപ്പെടാം. ധനത്തിന്റെ ആവശ്യം സ്ത്രീയെക്കാൾ പുരുഷനാണ് നേരിടു

ന്നത്. സ്ത്രീകളുടെ ഭക്ഷണം, പാർപ്പിടം മുതലായ അത്യാവശ്യ ചിലവുകളെല്ലാം നിർവ്വഹിച്ചു കൊടുക്കേണ്ട ബാദ്ധ്യതയും പുരുഷനാണുള്ളത്. കൂടാതെ, പുറംകാര്യങ്ങളിൽ ധനവ്യയത്തിന്റെ ആവശ്യവും പുരുഷനായിരിക്കും കൂടുതൽ നേരിടുക. ഇതാണ് പുരുഷന്ന് സ്ത്രീയുടെ ഇരട്ടി നിശ്ചയിച്ചതിലടങ്ങിയ ചില തത്വങ്ങൾ.

ഇസ്‌ലാമിലെ അനന്തരാവകാശനിയമത്തിൽ അംഗീകരിക്കപ്പെട്ടിട്ടുള്ള ചില സാങ്കേതിക തത്വങ്ങൾ അറിഞ്ഞിരിക്കുന്നത് അതിലെ നിയമവശങ്ങളെക്കുറിച്ചു ശരിക്ക് മനസ്സിലാക്കുവാൻ വളരെ സഹായകമായിരിക്കും. അതുകൊണ്ട് അവയെപ്പറ്റി ഒരു സാമാന്യവിവരം കൂടി ഇവിടെ ചൂണ്ടിക്കാട്ടാം. അനന്തരാവകാശ സംബന്ധമായ കാര്യങ്ങളിൽ 'പിതാവ്, മാതാവ്, മകൻ, മകൾ, സഹോദരൻ, സഹോദരി, പിതൃവ്യൻ, ഭർത്താവ്' എന്നിങ്ങിനെ പറയുമ്പോൾ മരണപ്പെട്ട ആളുടെ പിതാവ്, മാതാവ്, മകൻ.... എന്നർഥമാണ്. അതുപോലെത്തന്നെ. 'പകുതി, ആറിലൊന്ന്, എട്ടിലൊന്ന്' എന്ന് തുടങ്ങിയുള്ള ഓഹരികൾ കണക്കാക്കുന്നത് മരണപ്പെട്ട ആളുടെ ആകെ ധനത്തെ അടിസ്ഥാനമാക്കിയുമായിരിക്കും. ഉദാഹരണമായി, മകൾക്ക് പകുതിയും, ഭാര്യക്ക് എട്ടിലൊന്നും എന്ന് പറയുമ്പോൾ അതിന്റെ അർഥം മരണപ്പെട്ടവന്റെ ആകെ സ്വത്തിൽനിന്ന് അവന്റെ മകൾക്ക് അതിന്റെ പകുതിയും അവന്റെ ഭാര്യക്ക് അതിന്റെ എട്ടിലൊന്നും എന്നത്രെ.

അവകാശികളിൽ രണ്ട് തരക്കാരുണ്ട്:

(1) നിശ്ചിത ഓഹരി കണക്കാക്കപ്പെട്ടവർ, ഇവർക്ക് اهل الفروض (നിശ്ചിത ഓഹരിക്കാർ) എന്ന് പറയുന്നു. ഇവരുടെ നിശ്ചിത ഓഹരിയിൽ ഏറ്റക്കുറവ് വരികയില്ല.

(2) ഒരു ക്ളിപ്തമായ ഓഹരി നിശ്ചയിക്കപ്പെടാത്തവർ. ഇവർക്ക് العصبة (അസ്വബഃ) എന്ന് പറയുന്നു. നിശ്ചിത ഓഹരിക്കാർക്ക് കൊടുത്തു കഴിഞ്ഞശേഷം ബാക്കിയുണ്ടാകുന്നത് ഇവർക്കായിരിക്കും. നിശ്ചിത ഓഹരിക്കാർ തീരെ ഇല്ലെങ്കിൽ സ്വത്ത് മുഴുവനും ഇവർക്ക് ലഭിക്കുകയും ചെയ്യും. പുത്രൻ, പൗത്രൻ, പിതാവ്, സഹോദരൻ, സഹോദര പുത്രൻ, പിതൃവ്യൻ, പിതൃവ്യപുത്രൻ എന്നിങ്ങിനെ മരണപ്പെട്ടവനുമായി കുടുംബബന്ധത്തിൽ കൂടുതൽ അടുത്തവരായിരിക്കും ഇവർ. ചില സന്ദർഭങ്ങളിൽ ഇവരിൽ ചിലർക്ക് ഒരു നിശ്ചിത ഓഹരി (فرض ) ലഭിക്കുന്നതോടൊപ്പം തന്നെ നിലവിലുള്ള മറ്റു ഓഹരിക്കാരുടെ അവകാശങ്ങൾ കഴിച്ച് ബാക്കിയുണ്ടെങ്കിൽ അതും കൂടി ലഭിച്ചുവെന്നുവരും. അഥവാ ഒരാൾക്ക് രണ്ട് നിലക്കുള്ള അവകാശവും ഉണ്ടായിരിക്കുവാൻ സാധ്യതയുള്ള സന്ദർഭവും ഉണ്ടാവാമെന്ന് സാരം. ഇതിനൊരു ഉദാഹരണം താഴെ കാണാം. വിശദീകരണം യഥാസ്ഥാനങ്ങളിൽ നിന്നറിയേണ്ടതാകുന്നു.

മക്കളുടെയും മാതാപിതാക്കളുടെയും അവകാശത്തെക്കുറിച്ചാണല്ലോ ഈ വചനത്തിൽ പ്രതിപാദിച്ചിരിക്കുന്നത്. അതിന്റെ വെളിച്ചത്തിൽ മേൽ പ്രസ്താവിച്ച സാങ്കേതിക തത്വങ്ങൾ മുമ്പിൽ വെച്ചുകൊണ്ട് പരിശോധിച്ചാൽ, ആ വചനത്തിൽ താഴെ കാണുന്ന നിയമങ്ങൾ അടങ്ങിയിരിക്കുന്നതായി കാണാം:-

(1) ഒരാൾക്ക് അവകാശികളായി ആൺമക്കൾ മാത്രം ഉള്ളപ്പോൾ, സ്വത്ത് മുഴുവനും അവർക്കായിരിക്കും. അവർ ഒന്നിലധികം പേരുണ്ടെങ്കിൽ, അവർ സമമായി ഭാഗിച്ചെടുക്കണം. നിശ്ചിത ഓഹരിക്കാർ വേറെയുണ്ടെങ്കിൽ അവരുടേത് കഴിച്ച് ബാക്കിയായിരിക്കും ഇവർക്കുള്ളത്.

(2) ആൺമക്കളില്ലാത്തപ്പോൾ, ഒരു മകൾ മാത്രമേയുള്ളൂവെങ്കിൽ അവൾക്ക് പകുതിയും, ഒന്നിലധികം പേരുണ്ടെങ്കിൽ അവർക്ക് മൂന്നിൽ രണ്ട് (2/3) അംശവും ലഭിക്കും. പെൺ മക്കൾ രണ്ടിലധികമുണ്ടെങ്കിൽ അവർക്ക് മൂന്നിൽ രണ്ടംശവും فان كن نساء فوق اثنتين الخ എന്നാണ് അല്ലാഹു പറഞ്ഞവാക്ക്. രണ്ടാൾ മാത്രമായാലും ഇതേ വിധി തന്നെയാണുള്ളത്. 186-ാം വചനത്തിൽ രണ്ട് സഹോദരിമാർക്ക് മൂന്നിൽ രണ്ടംശമുണ്ടെന്ന് പ്രസ്താവിക്കുന്നുണ്ട്. രണ്ട് സഹോദരിമാർക്ക് മൂന്നിൽ രണ്ടംശം ലഭിക്കുമ്പോൾ രണ്ട് പെൺമക്കൾക്ക് ഏതായലും അത്ര ലഭിക്കേണമല്ലോ. മേലെ ഉദ്ധരിച്ച സഅ്ദുബ്നു റുബയ്യിഇന്റെ ഭാര്യയുടെ സംഭവത്തിൽനിന്നും ഇതു മനസ്സിലാക്കാവുന്നതാണ്. ഈ വിഷയത്തിൽ പണ്ഡിതന്മാർക്ക് ഭിന്നാഭിപ്രായമില്ലതാനും.

(3) മക്കൾ ആണും പെണ്ണും ഉണ്ടായിരുന്നാൽ ആണിന്റെ പകുതി പെണ്ണിന് എന്ന തോതിൽ ഭാഗിക്കണം. നിശ്ചിത ഓഹരിക്കാർ വേറെയുണ്ടെങ്കിൽ അവരുടേത് കഴിച്ച് ബാക്കിയും, ഇല്ലെങ്കിൽ മുഴുവൻ സ്വത്തും അവർ അങ്ങിനെ ഭാഗിച്ചെടുക്കേണ്ടതാണ്.

(4) മക്കൾ ഉള്ളപ്പോൾ-അവർ ആണോ പെണ്ണോ, ഒന്നോ അധികമോ ആവട്ടെ - മാതാവിനും പിതാവിനും ആറിലൊന്ന് (1/6) വീതമായിരിക്കും ഓഹരി. എന്നാൽ, പുത്രനില്ലാതിരിക്കെ മറ്റു ഓഹരിക്കാരുടേത് കഴിച്ച് വല്ലതും ബാക്കിയുണ്ടാകുന്നപക്ഷം അതും പിതാവിന്ന് ലഭിക്കും. മാതാവിന്ന് ആറിലൊന്ന് മാത്രമേ ലഭിക്കൂ.

(5) സന്താനമോ, സഹോദരികളായ ഒന്നിലധികം ആളുകളോ ഇല്ലാതിരിക്കുന്ന പക്ഷം മാതാവിന്റെ അവകാശം മൂന്നിലൊന്ന് (1/3) ആയിരിക്കുന്നതാണ്.

(6) സഹോദര സഹോദരികളായി ഒന്നിലധികം പേരുണ്ടെങ്കിൽ മാതാവിന് ആറിലൊന്ന് (1/6)മാത്രമായിരിക്കും ഉണ്ടായിരിക്കുക. ഈ രണ്ടവസരത്തിലും നിശ്ചിത ഓഹരിക്കാരുടേത് കഴിച്ചു വല്ലതും ബാക്കിവരുന്ന പക്ഷം അത് പിതാവിന് (അസ്വബഃയായി) ലഭിക്കുകയും ചെയ്യും. ഇവ കൂടാതെ-ഈ വചനവും, ബന്ധപ്പെട്ട ഹദീഥുകളും അടിസ്ഥാനമാക്കി - വേറെയും പല വിധികൾ അനന്തരാവകാശ പംക്തിയിൽ പണ്ഡിതൻമാർ വിവരിച്ചിട്ടുണ്ട്.

മരണപ്പെട്ട ആൾ വല്ല വസ്വിയ്യത്തും ചെയ്തുവെച്ചിട്ടുണ്ടെങ്കിൽ അതും, അയാൾ കൊടുത്തു തീർക്കുവാൻ ബാധ്യസ്ഥമായ ഏതെങ്കിലും കടം ഉണ്ടെങ്കിൽ അതും കഴിച്ച് ബാക്കിവരുന്ന സ്വത്ത് മാത്രമേ അവകാശികൾക്ക് ഭാഗിച്ചെടുക്കുവാൻ പാടുള്ളൂ. വസ്വിയ്യത്തിന്റെ പ്രാധാന്യവും, അത് സംബന്ധിച്ച് അറിയേണ്ടുന്ന പല കാര്യങ്ങളും അൽബഖറഃ 180 ലും വ്യാഖ്യാനത്തിലും കഴിഞ്ഞുപോയിട്ടുണ്ട്. ആകെ സ്വത്തിന്റെ മൂന്നിലൊന്നിൽ കവിഞ്ഞ് വസ്വിയ്യത്ത് ചെയ്യാൻ പാടില്ലെന്ന് നബിﷺ അരുളിച്ചെയ്ത ഹദീഥും അവിടെ നാം ഉദ്ധരിച്ചിരിക്കുന്നു. കടത്തിന്റെ സ്ഥിതി അതല്ല. കടം മുഴുവനും സ്വത്തിൽനിന്ന് കൊടുത്തേ തീരൂ. കടം കഴിച്ച് ബാക്കിയില്ലാത്ത പക്ഷം അവകാശികൾക്ക് ഒന്നും ലഭിക്കുന്നതുമല്ല. കടം മറ്റാരെങ്കിലും കൊടുത്ത് തീർക്കുവാൻ തയ്യാറാകുന്ന പക്ഷം മാത്രമേ അത് സ്വത്തിൽനിന്ന് കൊടുക്കാതിരിക്കുവാൻ നിവൃത്തിയുള്ളൂ. വസ്വിയ്യത്തിനെക്കാൾ മുൻഗണന നൽകേണ്ടതും കടത്തിന് തന്നെയാണ്. കടവും വസ്വിയ്യത്തും ഗൗനിക്കാതെ സ്വത്ത് ഭാഗിച്ചെടുക്കുന്നത് കുറ്റകരവും, അന്യരുടെ അവകാശം അക്രമമായി പിടിച്ചെടുക്കലുമായിരിക്കും.

പല നിയമങ്ങളും വിവരിച്ചശേഷം അല്ലാഹു പറയുന്നു: 'നിങ്ങളുടെ പിതാക്കളിലും മക്കളിലും ആരാണ് നിങ്ങൾക്ക് ഉപകാരത്തിൽ കൂടുതൽ അടുത്തവർ എന്ന് നിങ്ങൾക്കറിയുകയില്ല (ابأؤ كم و ابناؤ كم....لكم نفعا) അതെ, അല്ലാഹുവിന്നേ അതറിയുകയുള്ളൂ. ആ അടിസ്ഥാനത്തിൽ ഓരോരുത്തരുടെയും അവകാശം നിർണയിക്കുക നിങ്ങൾക്ക് സാധ്യമല്ല. അതുകൊണ്ടാണ് എല്ലാവരുടെയും അവകാശം അവൻതന്നെ നിർണയിച്ചു തന്നിരിക്കുന്നത്. ഓരോന്നിലും അടങ്ങിയ യുക്തിരഹസ്യങ്ങൾ കണ്ടു മനസിലാക്കുവാൻ നിങ്ങൾക്ക് സാധിക്കാതെ വരും എന്നൊക്കെയാണ് മൊത്തത്തിൽ ഇപ്പറഞ്ഞതിന്റെ സാരം. പിതാക്കൾ എന്ന് പറഞ്ഞതിൽ, നേരെയുള്ള പിതാക്കൾക്ക് പുറമെ പിതാമഹൻമാരും, മക്കൾ എന്ന് പറഞ്ഞതിൽ നേരെ മക്കളും, മക്കളുടെ മക്കളും ഉൾപ്പെടുന്നു. ഉപകാരംകൊണ്ടുദ്ദേശ്യം ഐഹികമായ ഉപകാരവും, പാരത്രികമായ ഉപകാരവുമാകാം. ഇഹത്തിൽ ലഭിക്കുന്ന ഉപകാരത്തെപ്പറ്റി വിവരിക്കേണ്ടുന്ന ആവശ്യമില്ല. ചിലർ നല്ലവരും, ധനം നല്ല വിഷയത്തിൽ മാത്രം ചിലവഴിക്കുന്നവരും, മരണപ്പെട്ടവന് ഗുണത്തിനുവേണ്ടി പ്രാർഥിക്കുന്നവരുമായിരിക്കും. സ്വർഗസ്ഥരായ സജ്ജനങ്ങളൊന്നിച്ച് അവരുടെ പിതാക്കളിലും സന്തതികളിലും ഭാര്യമാരിലുമുള്ള സദ്വൃത്തരായ ആളുകളെയും അല്ലാഹു ഒരുമിച്ചു കൂട്ടിക്കൊടുക്കുമെന്ന് 13:23; 52:21 എന്നിവിടങ്ങളിൽ പ്രസ്താവിച്ചിട്ടുണ്ട്. ഇതൊക്കെ പാരത്രികമായ നന്മകൾക്ക് ഉദാഹരണമാകുന്നു.

അനന്തരാവകാശ നിയമങ്ങൾ അവതരിക്കുന്നതിന് മുമ്പ് മാതാപിതാക്കൾക്ക് വല്ലതും വസ്വിയ്യത്ത് ചെയ്യൽ നിർബന്ധമുണ്ടായിരുന്നുവെന്ന് അൽബക്വറഃ 180 ന്റെ വിവരണത്തിൽ മുമ്പ് കണ്ടുവല്ലോ. ഇബ്നു അബ്ബാസ്(റ) ഇങ്ങിനെ പ്രസ്താവിച്ചിട്ടുണ്ട്: 'സന്താനങ്ങൾക്ക് ധനവും, മാതാപിതാക്കൾക്ക് വസ്വിയ്യത്തുമാണ് (മുമ്പ്) ഉണ്ടായിരുന്നത്. എന്നിട്ട് അതിൽനിന്ന് അല്ലാഹു ഉദ്ദേശിച്ചത് അവൻ 'നസ്ഖ്' ചെയ്തു (ദുർബ്ബലപ്പെടുത്തി). അങ്ങിനെ ആണിന്ന് രണ്ട് പെണ്ണിന്റെ ഓഹരിയാക്കി. മാതാപിതാക്കൾക്ക് ഓരോരുത്തർക്കും ആറിലൊന്നും മൂന്നിലൊന്നും, ഭാര്യക്ക് നാലിലൊന്നും എട്ടിലൊന്നും, ഭർത്താവിന് പകുതിയും നാലിലൊന്നുമാക്കി നിശ്ചയിച്ചു.' (ബുഖാരി)

ജാഹിലിയ്യ സമ്പ്രദായമനുസരിച്ച് വലിയ ആൺമക്കൾക്കേ സ്വത്തവകാശം നൽകപ്പെട്ടിരുന്നുള്ളുവെന്ന് മുമ്പ് പറഞ്ഞുവല്ലോ. ഇതെല്ലാംകൂടി നോക്കുമ്പോൾ – ഇബ്നു കഥീർ(റ) മുതലായവർ ചൂണ്ടിക്കാട്ടിയത്പോലെ – സ്വത്തവകാശത്തിൽ കൃത്യമായ ഓഹരി അവകാശങ്ങളൊന്നും ഇല്ലാതിരുന്ന പിതാക്കൾ, മക്കൾ തുടങ്ങിയവർക്കെല്ലാം ഇപ്പോൾ സുസ്ഥിരവും കൃത്യവുമായ ഓഹരികൾ നിർണയിച്ചിരിക്കുന്നത് അതിൽ ചില യുക്തി രഹസ്യങ്ങൾ അടങ്ങിയിട്ടുള്ളതുകൊണ്ടാണ് – അതൊന്നും നിങ്ങൾക്ക് ഗ്രഹിക്കുവാൻ കഴിയുകയില്ല – എന്നായിരിക്കും ആ വാക്യത്തിലടങ്ങിയ പ്രധാന സൂചന. തുടർന്നുള്ള രണ്ട് വാക്യങ്ങളും ഈ സംഗതി ഒന്നുകൂടി ശക്തിപ്പെടുത്തുന്നതായും കാണാം.

ഇന്നിന്നവരുടെ ഓഹരി ഇന്നിന്നപ്രകാരം, ഇന്നിന്നവർക്ക് കൂടുതൽ, മറ്റെവർക്ക് കുറവ് എന്നൊക്കെ നിശ്ചയിച്ചത് അല്ലാഹുവാണ്. അതിൽ മാറ്റം വരുത്തുവാൻ ആർക്കും അധികാരവും അവകാശവുമില്ല. അത് യുക്തമായിരിക്കുകയുമില്ല. കാരണം, എല്ലാ കാര്യവും അറിയുന്ന സർവ്വജ്ഞനും, എല്ലാ യുക്തി രഹസ്യങ്ങളും അറിയുന്ന അഗാധജ്ഞനും, അവനാണ് എന്നുള്ളതു തന്നെ. അതെ ....فريضة من الله (അല്ലാഹുവിങ്കൽ നിന്നുള്ള ഓഹരി നിർണയം! നിശ്ചയമായും, അവൻ സർവ്വജ്ഞനും അഗാധജ്ഞനുമാകുന്നു).

ഇസ്‌ലാമിലെ അനന്തരാവകാശക്രമം ക്വുർആൻ അവതരിച്ചകാലത്തെ അറബികളുടെ പരിഃസ്ഥിതികളോട് യോജിച്ച ചില പരിഷ്കരണങ്ങൾ മാത്രമാണെന്നും, യുക്തിക്കു നിരക്കുന്നതും കാലാന്തരങ്ങൾക്ക് യോജിച്ചതുമായ ചിലമാറ്റങ്ങളൊക്കെ അതിൽ ആവശ്യമാണെന്നും വാദിക്കുന്ന ചില മുസ്‌ലിം നാമധാരികളെ ഇക്കാലത്ത് കാണാവുന്നതാണ്. ഭൗതിക ലഹരിയും, ക്വുർആനിലും ഇസ്‌ലാമിലും വിശ്വാസമില്ലായ്മയുമാണ് യഥാർത്ഥത്തിൽ ഇതിന്റെ പിന്നിലുള്ളതെങ്കിലും അത് തുറന്ന് പറയുവാൻ ധൈര്യക്ഷയമുള്ളതുകൊണ്ട് അവർ കണ്ടുപിടിച്ച ഒരു ആസൂത്രിത ന്യായമാണ് വാസ്തവത്തിൽ അത്. ക്വുർആനിലും ഇസ്‌ലാമിലും യഥാർത്ഥ വിശ്വാസമുള്ള ഏതൊരാൾക്കും ഈ വാദത്തിന് തക്കതായ മറുപടി കാണുവാൻ പര്യാപ്തമത്രെ അവസാനമായി അല്ലാഹു പറഞ്ഞ ആ രണ്ട് വാക്യങ്ങൾ.

وَلَكُمْ نِصْفُ مَا تَرَكَ أَزْوَٰجُكُمْ إِن لَّمْ يَكُن لَّهُنَّ وَلَدٌ ۚ فَإِن كَانَ لَهُنَّ وَلَدٌ فَلَكُمُ ٱلرُّبُعُ مِمَّا تَرَكْنَ ۚ مِنۢ بَعْدِ وَصِيَّةٍ يُوصِينَ بِهَآ أَوْ دَيْنٍ ۚ

وَلَهُنَّ ٱلرُّبُعُ مِمَّا تَرَكْتُمْ إِن لَّمْ يَكُن لَّكُمْ وَلَدٌ ۚ فَإِن كَانَ لَكُمْ وَلَدٌ فَلَهُنَّ ٱلثُّمُنُ مِمَّا تَرَكْتُم ۚ مِّنۢ بَعْدِ وَصِيَّةٍ تُوصُونَ بِهَآ أَوْ دَيْنٍ ۗ وَإِن كَانَ رَجُلٌ يُورَثُ كَلَٰلَةً أَوِ ٱمْرَأَةٌ وَلَهُۥٓ أَخٌ أَوْ أُخْتٌ فَلِكُلِّ وَٰحِدٍ مِّنْهُمَا ٱلسُّدُسُ ۚ

**《12》 നിങ്ങളുടെ ഭാര്യമാർ വിട്ടേച്ചു പോയതിന്റെ പകുതി നിങ്ങൾക്കാകുന്നു; അവർക്ക് സന്താനമില്ലെങ്കിൽ. എനി, അവർക്ക് സന്താനമുണ്ടായിരുന്നാൽ, അവർ വിട്ടേച്ച് പോയതിൽ നിന്നും നാലിലൊന്ന് നിങ്ങൾക്കുണ്ടായിരിക്കും. അവർ ചെയ്യുന്ന വസ്വിയ്യത്തിന്റെയോ, അല്ലെങ്കിൽ കടത്തിന്റെയോ ശേഷമാണ് (ഇതെല്ലാം).**

**നിങ്ങൾക്ക് സന്താനമില്ലെങ്കിൽ നിങ്ങൾ വിട്ട് പോയതിൽ നിന്നും അവർക്ക് നാലിലൊന്നുമുണ്ടായിരിക്കും; എനി, നിങ്ങൾക്ക് സന്താനം ഉണ്ടായിരുന്നെങ്കിൽ, അപ്പോൾ നിങ്ങൾ വിട്ടുപോയതിൽ നിന്നും അവർക്ക് എട്ടിലൊന്നുണ്ടായിരിക്കും. നിങ്ങൾ ചെയ്യുന്ന വസ്വിയ്യത്തിന്റെയോ, അല്ലെങ്കിൽ കടത്തിന്റെയോ ശേഷമാണ്(ഇത്). ഒരു പുരുഷൻ, അല്ലെങ്കിൽ ഒരു സ്ത്രീ 'കലാലത്താ'യി [പിതാവും മക്കളുമില്ലാതെ] അനന്തരമെടുക്കപ്പെടുകയും, അയാൾക്ക് ഒരു സഹോദരനോ, സഹോദരിയോ ഉണ്ടായിരിക്കുകയും ചെയ്താൽ, അപ്പോൾ - അവർ രണ്ടിൽ ഓരോരുത്തർക്കും ആറിലൊന്നുമുണ്ടായിരിക്കും.**

فَإِن كَانُوٓاْ أَكۡثَرَ مِن ذَٰلِكَ فَهُمۡ شُرَكَآءُ فِي ٱلثُّلُثِۚ مِنۢ بَعۡدِ وَصِيَّةٖ يُوصَىٰ بِهَآ أَوۡ دَيۡنٍ غَيۡرَ مُضَآرّٖۚ وَصِيَّةٗ مِّنَ ٱللَّهِۗ وَٱللَّهُ عَلِيمٌ حَلِيمٞ ﴿١٢﴾

**എന്നാൽ, അവർ [സഹോദരങ്ങൾ] അതിനെക്കാൾ അധികമായിരുന്നെങ്കിൽ, അപ്പോഴവർ മൂന്നിലൊന്നിൽ പങ്കുകാരായിരിക്കും, അന്യോന്യം ഉപദ്രവമുണ്ടാക്കപ്പെടാത്തവിധം ചെയ്യപ്പെടുന്ന വസിയ്യത്തിന്റെയോ, അല്ലെങ്കിൽ കടത്തിന്റെയോ ശേഷമത്രെ, (ഇതും). (അതെ)അല്ലാഹുവിങ്കൽ നിന്നുള്ള വസിയ്യത്ത് (തന്നെ)! അല്ലാഹുവാകട്ടെ, സർവ്വജ്ഞനാണ്, സഹനശീലനാണ്.**

---

﴾12﴿ وَلَكُمۡ നിങ്ങൾക്കുണ്ട് نِصۡفُ مَا യാതൊന്നിന്റെ പകുതി تَرَكَ വിട്ടുപോയി أَزۡوَاجُكُمۡ നിങ്ങളുടെ ഇണകൾ (ഭാര്യമാർ) إِن لَّمۡ يَكُنۡ ഇല്ലെങ്കിൽ, ഉണ്ടാകാത്ത പക്ഷം لَّهُنَّ അവർക്ക് وَلَدٌ സന്താനം فَإِن كَانَ എനി ഉണ്ടായെങ്കിൽ لَهُنَّ وَلَدٌ അവർക്ക് സന്താനം فَلَكُمُ എന്നാൽ നിങ്ങൾക്കുണ്ട് الرُّبُعُ നാലിലൊന്ന് مِمَّا تَرَكۡنَ അവർ വിട്ടുപോയതിൽനിന്ന് مِنۢ بَعۡدِ ശേഷം وَصِيَّةٍ വസിയ്യത്തിന്റെ يُوصِينَ അവർ വസിയ്യത്ത് ചെയ്യുന്ന بِهَا അതിനെ, അതിനെപ്പറ്റി أَوۡ دَيۡنٍ അല്ലെങ്കിൽ കടത്തിന്റെ وَلَهُنَّ അവർക്കുമുണ്ട് الرُّبُعُ നാലിലൊന്ന് مِمَّا تَرَكۡتُمۡ നിങ്ങൾ വിട്ടുപോയതിൽനിന്ന് إِن لَّمۡ يَكُن لَّكُمۡ നിങ്ങൾക്കില്ലെങ്കിൽ وَلَدٌ സന്താനം فَإِن كَانَ എനി(എന്നാൽ) ഉണ്ടായിരുന്നാൽ لَكُمۡ وَلَدٌ നിങ്ങൾക്ക് സന്താനം فَلَهُنَّ എന്നാലവർക്കുണ്ട് الثُّمُنُ എട്ടിലൊന്ന് مِمَّا تَرَكۡتُمۡ നിങ്ങൾ വിട്ടുപോയതിൽനിന്ന് مِنۢ بَعۡدِ وَصِيَّةٍ വസിയ്യത്തിനുശേഷം تُوصُونَ നിങ്ങൾ വസിയ്യത്തു ചെയ്യുന്ന بِهَا അതിനെപ്പറ്റി أَوۡ دَيۡنٍ അല്ലെങ്കിൽ കടത്തിന് وَإِن كَانَ ഉണ്ടായാൽ رَجُلٌ വല്ല(ഒരു) പുരുഷനും يُورَثُ അനന്തരമെടുക്കപ്പെടുന്നു كَلَٰلَةً കലാലത്തായിട്ട് (പിതാവും മക്കളുമില്ലാതെ) أَوِ ٱمۡرَأَةٌ അല്ലെങ്കിൽ വല്ല(ഒരു) സ്ത്രീയും وَلَهُۥٓ أَخٌ അവന് (അയാൾക്ക്) ഒരു സഹോദരനുമുണ്ട് أَوۡ أُخۡتٌ അല്ലെങ്കിൽ ഒരു സഹോദരി فَلِكُلِّ وَٰحِدٍ مِّنۡهُمَا എന്നാൽ ആ രണ്ട് പേരിൽ ഓരോരുത്തർക്കും السُّدُسُ ആറിലൊന്ന് فَإِن كَانُوٓا എനി അവരായിരുന്നെങ്കിൽ أَكۡثَرَ കൂടുതലുള്ളവർ, അധികമുള്ളവർ مِن ذَٰلِكَ അതിനെക്കാൾ فَهُمۡ എന്നാലവർ شُرَكَآءُ പങ്കുകാരാകുന്നു فِي ٱلثُّلُثِ മൂന്നിലൊന്നിൽ مِنۢ بَعۡدِ وَصِيَّةٍ ഒരുവസിയ്യത്തിന് ശേഷം يُوصَىٰ بِهَا അതിനെപ്പറ്റി വസിയ്യത്ത് ചെയ്യപ്പെടുന്ന أَوۡ دَيۡنٍ അല്ലെങ്കിൽ കടത്തിന് غَيۡرَ مُضَآرٍّ അന്യോന്യം ഉപദ്രവമുണ്ടാക്കാത്ത നിലയിൽ وَصِيَّةً വസിയ്യത്ത് (കൽപന), വസിയ്യത്തായിട്ട് مِّنَ ٱللَّهِ അല്ലാഹുവിൽനിന്ന് وَٱللَّهُ അല്ലാഹുവാകട്ടെ عَلِيمٌ സർവ്വജ്ഞനാണ് حَلِيمٌ സഹനശീലനാണ്.

---

മാതാപിതാക്കളുടെയും മക്കളുടെയും അവകാശവിഹിതം വിവരിച്ച ശേഷം ഭാര്യാഭർത്താക്കളുടെയും മറ്റും അവകാശങ്ങൾ വിവരിക്കുകയാണ്. ഈ വചനത്തിലടങ്ങിയ വിധികൾ ഇങ്ങിനെ സംഗ്രഹിക്കാം:

(1) സ്ത്രീ മരിക്കുമ്പോൾ അവൾക്ക് മക്കളില്ലെങ്കിൽ അവളുടെ ഭർത്താവിന് പകുതിയും, മക്കളുണ്ടെങ്കിൽ നാലിലൊന്നുമായിരിക്കും അവകാശം.

(2) പുരുഷൻ മരണപ്പെടുമ്പോൾ അവനു മക്കളില്ലെങ്കിൽ ഭാര്യക്ക് നാലിലൊന്നും, മക്കളുണ്ടെങ്കിൽ എട്ടിലൊന്നും - ഭർത്താവിന്റെ പകുതി - അവകാശമായിരിക്കും. ഒരാൾക്ക് ഒന്നിലധികം ഭാര്യമാരുണ്ടെങ്കിലും ഇതിൽ മാറ്റമില്ല. ആ ഓഹരി അവർക്കിടയിൽ സമമായി ഭാഗിക്കേണ്ടതാണ്. മുമ്പ് പറഞ്ഞതുപോലെ, മക്കൾ ഒന്നോ അധികമോ, ആണോ പെണ്ണോ എന്ന വ്യത്യാസം ഇവിടെയും പരിഗണിക്കപ്പെടുകയില്ല. മരണപ്പെട്ട ആൾക്ക് മക്കളുണ്ടോ ഇല്ലേ എന്ന് മാത്രമേ നോക്കേണ്ടതുള്ളൂ. ആ മക്കൾ വേറൊരു വിവാഹത്തിൽ ജനിച്ചവരായാലും ശരി. സ്വന്തം മക്കളില്ലാത്തപ്പോൾ ആൺമക്കളുടെ മക്കളുണ്ടായിരുന്നാലും സ്ഥിതി ഇതുതന്നെയാകുന്നു.

(3) ഒരാൾ മരണപ്പെടുമ്പോൾ അയാളുടെ പിതാവോ മക്കളോ ജീവിച്ചിരിപ്പില്ലെങ്കിൽ അയാളെപ്പറ്റി كَلَالَةً (കലാലത്ത്) എന്ന് പറയപ്പെടുന്നു. അകന്ന കുടുംബം എന്നുദ്ദേശ്യം. ഇങ്ങിനെ വരുമ്പോൾ അയാളുടെ ഉമ്മയൊത്ത ഒരു സഹോദരനോ സഹോദരിയോ ഉണ്ടെങ്കിൽ അവർക്ക് ആറിലൊന്ന് അവകാശമുണ്ട്. ഇവർ ഒന്നിലധികം പേരുണ്ടെങ്കിൽ എല്ലാവർക്കും കൂടി മൂന്നിലൊന്നും ലഭിക്കും. ഇവരെ സംബന്ധിച്ചേടത്തോളം ആണിനും പെണ്ണിനും ഒരേ സ്ഥാനമാണുള്ളത്. അവരുടെ ഓഹരി അവർക്ക് സമമായി ഭാഗിക്കാം.

'കലാലത്തി'ന്റെ രൂപത്തിലേ മാതാവ് മാത്രം ഒത്ത സഹോദര സഹോദരികൾക്ക് അവകാശം നിശ്ചയിക്കപ്പെട്ടിട്ടുള്ളൂ. ഈ സഹോദരങ്ങളെപ്പറ്റി അവർ ഉമ്മയൊത്തവരായിരിക്കണമെന്ന് ഇവിടെ വ്യക്തമാക്കപ്പെട്ടിട്ടില്ല. എങ്കിലും താഴെ 176-ാം വചനത്തിൽ 'കലാലത്തി'നെപ്പറ്റി വീണ്ടും പ്രസ്താവിക്കുന്നുണ്ട്. സഹോദരസഹോദരികളുടെ അവകാശം പെൺമക്കളുടെ അവകാശംപോലെത്തന്നെയാണെന്ന് അവിടെ വ്യക്തമാക്കപ്പെട്ടിരിക്കുന്നു. അപ്പോൾ, അത് 'അസ്വബഃ'ക്കാരായി വരുന്ന സഹോദര സഹോദരികളെ - മാതാവും പിതാവും ഒത്തവരെയോ, പിതാവ് ഒത്തവരെയോ - മാത്രം ഉദ്ദേശിച്ചായിരിക്കുവാനേ തരമുള്ളൂ. അതിനാൽ, ഇവിടെ പറഞ്ഞ സഹോദര സഹോദരികളെ കൊണ്ടുദ്ദേശ്യം ഉമ്മമാത്രം ഒത്തവരായിരിക്കുമെന്ന് വ്യക്തമാകുന്നു. ഈ കാര്യത്തിൽ ഖുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ ഭിന്നാഭിപ്രായമില്ല.

കഴിഞ്ഞ വചനത്തിൽ ഒരു പ്രാവശ്യം വ്യക്തമാക്കിയ ഒരു ഉപാധി - മരണപ്പെട്ടവൻ വല്ല വസ്വിയ്യത്തും ചെയ്തിട്ടുണ്ടെങ്കിൽ അതും, അവന് കടമുണ്ടെങ്കിൽ അതും കഴിച്ചശേഷമേ സ്വത്ത് ഭാഗിക്കുവാൻ പാടുള്ളൂവെന്ന സംഗതി - ഈ വചനത്തിൽ ഓരോ വിധിയോടൊപ്പവും ആവർത്തിച്ചുകൊണ്ട് അല്ലാഹു മൂന്ന് പ്രാവശ്യം ഓർമപ്പെടുത്തിയിരിക്കുന്നു. മനുഷ്യരുടെ ധനക്കൊതി നിമിത്തം പലപ്പോഴും അക്കാര്യം ഗൗനിക്കപ്പെടാതിരിക്കുവാൻ ഇടയുള്ളതു കൊണ്ടായിരിക്കും അല്ലാഹു അത് വീണ്ടും വീണ്ടും ഉണർത്തുന്നതെന്ന് തീർച്ചതന്നെ. എന്നിട്ടുപോലും ജനങ്ങൾ അത് വേണ്ടത്ര ഗൗനിക്കാറില്ലെന്നുള്ളതാണ് അനുഭവം. ഓരോ സത്യവിശ്വാസിയായ അവകാശിയും ഗൗരവപൂർവ്വം മനസ്സിരുത്തേണ്ടുന്ന ഒരു വിഷയമാണിത്. അവസാനം പരസ്പരം ഉപദ്രവമുണ്ടാക്കപ്പെടാത്ത വിധം ( غَيْرَ مُضَآرٍّ ) എന്ന് കൂടിപറഞ്ഞിരിക്കുന്നതും ശ്രദ്ധിക്കുക. വസ്വിയ്യത്തിന്റെ കാര്യത്തിലോ കടത്തിന്റെ കാര്യത്തിലോ ആരും ആരോടും ഉപദ്രവം ചെയ്‌വാൻ ഇടവരരുതെന്നാണല്ലോ ഇതിന്റെ അർഥം. ഇക്കാര്യം എല്ലായിടത്തും ബാധ

കമാണെങ്കിലും ഇവിടെ പ്രത്യേകം എടുത്തു പറയുവാൻ കാരണമുണ്ട്. മരണപ്പെട്ട വന്റെ അടുത്ത കുടുംബങ്ങൾ ഇല്ലാത്തപ്പോഴാണ് 'കലാലത്തു'ണ്ടാകുന്നത്. അവകാശികളിൽ അടുത്ത ബന്ധമുള്ളവർ ഇല്ലെന്ന് വരുമ്പോൾ, അകന്ന അവകാശികൾക്ക് തങ്ങളുടെ സ്വത്ത് ലഭിക്കുന്നത് തടയുവാൻവേണ്ടി വല്ല വസ്വിയ്യത്തും ചെയ്തുകൊണ്ടോ, അല്ലെങ്കിൽ വല്ല ക്രയവിക്രയങ്ങളും വഴി സ്വത്തിൻമേൽ കടം വരുത്തിവെച്ചോ അവർക്ക് ഉപദ്രവം ചെയ്യുന്ന സ്വത്തുടമകൾ പലപ്പോഴും ഉണ്ടായിരിക്കും. നേരെമറിച്ച് മരണപ്പെട്ട ആളുമായി അടുത്ത ബന്ധമില്ലാത്ത അകന്ന അവകാശികൾ തങ്ങൾക്ക് വീണുകിട്ടുന്ന അവകാശ ലഹരിയിൽ ആ സ്വത്തിൽ നിന്ന് നികത്തപ്പെടേണ്ട ബാധ്യതകളെ അവഗണിക്കലും സ്വാഭാവികമാണ്. ഇതെല്ലാം നിത്യവും അനുഭവത്തിൽ കാണുന്ന കാര്യങ്ങളാണല്ലോ. ഒരാളുടെ വസ്വിയ്യത്ത് പാലിക്കുന്നതിലും, കടം കൊടുത്ത് തീർക്കുന്നതിലും അയാളുടെ പിതാക്കൾക്കും മക്കൾക്കും ഉണ്ടാകുന്നത്ര ഉൽസാഹം അകന്ന ബന്ധുക്കൾക്കുണ്ടായിരിക്കയില്ല. ഇതെല്ലാം കണക്കിലെടുത്തുകൊണ്ടായിരിക്കും മനുഷ്യന്റെ മനഃശ്ശാസ്ത്രം ഏറ്റവും അറിയുന്നവനായ അല്ലാഹു ഇങ്ങിനെ ഒരു ഉപാധികൂടി ഇവിടെ പ്രസ്താവിച്ചതും, വസ്വിയ്യത്തിന്റെയും കടത്തിന്റെയും കാര്യം ആവർത്തിച്ചു പറഞ്ഞതും. الله اعلم

റസൂൽ ﷺ അരുളിച്ചെയ്തതായി അബൂഹുറയ്റഃ(റ) ഉദ്ധരിക്കുന്നു: 'ഒരു പുരുഷൻ, അല്ലെങ്കിൽ സ്ത്രീ അറുപതുകൊല്ലം അല്ലാഹുവിനെ അനുസരിച്ച് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. പിന്നീട് അവനു മരണം ആസന്നമാകുന്നു. അപ്പോൾ അവൻ വസ്വിയ്യത്തിൽ ഉപദ്രവമുണ്ടാക്കുന്നു. അങ്ങനെ, അവർക്ക് നരകം സ്ഥാപിതമായിത്തീരുന്നു.' തുടർന്നുകൊണ്ട് അബൂഹുറയ്റഃ(റ) مِن بَعْدِ وَصِيَّةٍ എന്ന് തുടങ്ങിയ ഈ വാക്യങ്ങൾ ഓതുകയും ചെയ്തു. (ദാ; തി; ജ) ഇമാം അഹ്മദ്(റ) ഉദ്ധരിച്ച ഒരു രിവായത്തിൽ ഈ ആശയം കൂടുതൽ വിശദീകരിച്ചു കാണാം;

അടുത്ത അവകാശികൾ ഇല്ലാത്തവരോ, ഉണ്ടെങ്കിൽതന്നെ വ്യക്തിപരമായ വല്ല കാരണത്താലും അവർക്ക് തങ്ങളുടെ സ്വത്ത് ലഭിക്കുന്നത് ഇഷ്ടപ്പെടാത്തവരോ ആയ ആളുകൾ മേൽ പ്രസ്താവിച്ച കാര്യങ്ങൾ വളരെ ശ്രദ്ധിക്കേണ്ടതാകുന്നു. അവകാശികളെ തടയുകയോ, നഷ്ടപ്പെടുത്തുകയോ ചെയ്യണമെന്ന ഉദ്ദേശ്യത്തോടെ അവർ നടത്തുന്ന ദാനധർമങ്ങൾ, വസ്വിയ്യത്തുകൾ, വക്ഫുകൾ, കൈമാറ്റങ്ങൾ ഇവയൊന്നും തന്നെ അല്ലാഹുവിങ്കൽ സ്വീകാര്യമായിരിക്കുകയില്ല. ബാഹ്യത്തിൽ - അല്ലെങ്കിൽ നിയമത്തിന്റെ വീക്ഷണത്തിൽ - അവ സൽക്കർമങ്ങളായി കരുതപ്പെട്ടാലും അല്ലാഹുവിങ്കൽ അതൊക്കെ ദുഷ്കർമങ്ങളായിരിക്കുമെന്ന് അവർ ഓർക്കേണ്ടതാണ്. കഴിഞ്ഞ വചനത്തിന്റെയും, ഈ വചനത്തിന്റെയും അവസാന ഭാഗം ഒന്ന് ശാന്തമായി മനസ്സിരുത്തിയാൽതന്നെ ഇത് മനസ്സിലാക്കാം. വസ്വിയ്യത്ത് ചെയ്യുന്നതിലും, അത് നടപ്പിൽ വരുത്തുന്നതിലും അക്രമം പ്രവർത്തിക്കുന്നതിനെയും, അനന്തരാവകാശം ലഭിക്കുന്നവർക്ക് അതിന് പുറമെ വസ്വിയ്യത്തുകൂടി ചെയ്യുന്നതിനെയും വിരോധിച്ചുകൊണ്ടുള്ള പല ഹദീഥുകളും കാണാവുന്നതാണ്. ചിലതൊക്കെ സൂറത്തുൽ ബക്വറഃയിൽ കഴിഞ്ഞു പോയിട്ടുമുണ്ട്.

മേൽകണ്ട നിയമങ്ങളും, ഉപദേശനിർദ്ദേശങ്ങളുമെല്ലാം നൽകിയശേഷം പിന്നെയും അല്ലാഹു പറയുന്നു: ഇതെല്ലാം അല്ലാഹുവിങ്കൽ നിന്നുള്ള വസ്വിയ്യത്താണ് (وَصِيَّةً مِّنَ اللَّهِ) അല്ലാഹു എല്ലാം അറിയുന്നവനാണ്, അവൻ വളരെ സഹനശീലനാണ് (وَاللَّهُ عَلِيمٌ حَلِيمٌ) എന്നൊക്കെ. ഈ വാക്യങ്ങളിൽ അടങ്ങിയ ഗൗരവത്തെയും അവ

യുടെ അർഥ വിശാലതയെയും സംബന്ധിച്ച് സൽബുദ്ധിയും സത്യവിശ്വാസവുമുള്ള എല്ലാവർക്കും ഏറെക്കുറെ ആലോചിച്ചറിയാവുന്നതാണ്. അല്ലാഹുവിന്റെ നിയമാതിർത്തികളെ സത്യവിശ്വാസികൾ ലംഘിക്കാതിരിക്കുവാൻ വേണ്ടിയാണിതെല്ലാം. ഇത്രകൊണ്ടും മതിയാക്കാതെ വീണ്ടും അല്ലാഹു തുടർന്ന് പറയുന്നത് നോക്കുക:-

تِلْكَ حُدُودُ ٱللَّهِ ۚ وَمَن يُطِعِ ٱللَّهَ وَرَسُولَهُۥ يُدْخِلْهُ جَنَّٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَا ۚ وَذَٰلِكَ ٱلْفَوْزُ ٱلْعَظِيمُ ﴿١٣﴾

**﴿13﴾ അവ (ഒക്കെയും) അല്ലാഹുവിന്റെ (നിയമ)അതിർത്തികളാകുന്നു. അല്ലാഹുവിനെയും, അവന്റെ റസൂലിനെയും ആർ അനുസരിക്കുന്നുവോ അവരെ അവൻ അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളിൽ പ്രവേശിപ്പിക്കുന്നതാണ്; അതിൽ(അവർ) നിത്യവാസികളായും കൊണ്ട്.**

**അതത്രെ, വമ്പിച്ച നേട്ടം!**

وَمَن يَعْصِ ٱللَّهَ وَرَسُولَهُۥ وَيَتَعَدَّ حُدُودَهُۥ يُدْخِلْهُ نَارًا خَٰلِدًا فِيهَا وَلَهُۥ عَذَابٌ مُّهِينٌ ﴿١٤﴾

**﴿14﴾ ആർ അല്ലാഹുവിനോടും, അവന്റെ റസൂലിനോടും അനുസരണക്കേട് കാണിക്കുകയും, അവന്റെ (നിയമ) അതിർത്തികളെ വിട്ടുകടക്കുകയും ചെയ്യുന്നുവോ, അവനെ അവൻ അഗ്നിയിൽ പ്രവേശിപ്പിക്കും - അതിൽ (അവൻ) നിത്യവാസിയായിക്കൊണ്ട്. അവന് നിന്ദ്യകരമായ ശിക്ഷയുമുണ്ടായിരിക്കും.**

---

﴿13﴾ تِلْكَ അത്, അവ حُدُودُ അതിർത്തി (പരിധി)കളാണ് اللهِ അല്ലാഹുവിന്റെ وَمَنْ يُطِعِ ആർ അനുസരിക്കുന്നുവോ اللهَ അല്ലാഹുവിനെ وَرَسُولَهُ അവന്റെ റസൂലിനെയും يُدْخِلْهُ അവനെ അവൻ പ്രവേശിപ്പിക്കും جَنَّاتٍ സ്വർഗങ്ങളിൽ تَجْرِي നടക്കുന്ന, ഒഴുകും مِنْ تَحْتِهَا അവയുടെ അടിഭാഗത്തിലൂടെ الْأَنْهَارُ നദി (അരുവി) കൾ خَالِدِينَ നിത്യവാസികളായിട്ട് فِيهَا അവയിൽ وَذَلِكَ അത്, അതാകട്ടെ الْفَوْزُ നേട്ടം, വിജയം الْعَظِيمُ വമ്പിച്ച, മഹാ ﴿14﴾ وَمَنْ يَعْصِ ആർ (ആരെങ്കിലും) എതിര് പ്രവർത്തിക്കുന്നുവോ, അനുസരണക്കേടുചെയ്യുന്നതായാൽ اللهَ وَرَسُولَهُ അല്ലാഹുവിനും അവന്റെ റസൂലിനും وَيَتَعَدَّ വിട്ടുകടക്കുകയും, അതിക്രമിക്കുകയും حُدُودَهُ അവന്റെ അതിർത്തികളെ يُدْخِلْهُ അവൻ അവനെ പ്രവേശിപ്പിക്കും نَارًا അഗ്നിയിൽ خَالِدًا فِيهَا അതിൽ നിത്യവാസിയായിക്കൊണ്ട് وَلَهُ عَذَابٌ അവന് ശിക്ഷയുമുണ്ട് مُهِينٌ നിന്ദിക്കുന്ന, അപമാനകരമായ

ഒരു വ്യാഖ്യാനത്തിന്റെയൊ വിവരണത്തിന്റെയോ സഹായം കൂടാതെതന്നെ സ്പഷ്ടമാണ് ഈ വചനങ്ങൾ. മേൽ പ്രസ്താവിച്ച നിയമാതിർത്തികൾ ലംഘിക്കുകയും മറികടക്കുകയും ചെയ്യുന്നവർക്ക് കനത്ത ഒരു താക്കീതും, അവ വേണ്ടതുപോലെ പാലിക്കുന്നവർക്ക് മഹത്തായ ഒരു വാഗ്ദാനവുമാണിത്. കൂടാതെ, അല്ലാഹുവിന്റെ വചനങ്ങൾക്കും, നിയമങ്ങൾക്കും റസൂൽﷺ തിരുമേനി - അവിടുത്തെ വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും - നൽകിക്കാണിച്ചുതന്ന വ്യാഖ്യാനങ്ങൾ സ്വീകരിക്കൽ നിർബന്ധമാണെന്നും ഇത് മുഖേന അല്ലാഹു അറിയിക്കുന്നു. അല്ലാഹുവിന്റെ നിയമങ്ങൾ ലംഘിക്കുന്നത് അവയെ നിന്ദിക്കലാണല്ലോ. അതുകൊണ്ടാണ് അതിന് നിന്ദ്യകരമായ ശിക്ഷയുണ്ടെന്ന് പ്രത്യേകം താക്കീത് ചെയ്തിരിക്കുന്നത്. അല്ലാഹു നിശ്ചയിച്ച സ്വത്തവകാശക്രമം ശരിക്ക് പാലിക്കാത്തവരെ പൊതുവിലും, അതിൽ തിരുത്തൽവാദവുമായി രംഗത്തിറങ്ങുന്നവരെ പ്രത്യേകിച്ചും ബാധിക്കുന്നതാണ് ഈ കനത്ത താക്കീത്.

## വിഭാഗം - 3

وَٱلَّٰتِى يَأْتِينَ ٱلْفَٰحِشَةَ مِن نِّسَآئِكُمْ فَٱسْتَشْهِدُوا۟ عَلَيْهِنَّ أَرْبَعَةً مِّنكُمْ ۖ

﴾15﴿ **നിങ്ങളുടെ സ്ത്രീകളിൽ നിന്ന് നീചവൃത്തി ചെയ്യുന്നവർ (ആരോ), അവരുടെ മേൽ നിങ്ങളിൽ നിന്നുള്ള നാലുപേരെ നിങ്ങൾ സാക്ഷികൊണ്ടുവരുവിൻ.**

فَإِن شَهِدُوا۟ فَأَمْسِكُوهُنَّ فِى ٱلْبُيُوتِ حَتَّىٰ يَتَوَفَّىٰهُنَّ ٱلْمَوْتُ أَوْ يَجْعَلَ ٱللَّهُ لَهُنَّ سَبِيلًا ﴿١٥﴾

**എന്നിട്ട്, അവർ സാക്ഷ്യം വഹിച്ചെങ്കിൽ അവരെ [ആ സ്ത്രീകളെ] നിങ്ങൾ വീടുകളിൽ (തടഞ്ഞു) വെച്ച്കൊണ്ടിരിക്കുവിൻ, മരണം അവരെ പൂർണമായെടുക്കുകയോ, അല്ലെങ്കിൽ അല്ലാഹു അവർക്കൊരു മാർഗം ഉണ്ടാക്കുകയോ ചെയ്യുന്നത് വരേക്കും.**

وَٱلَّذَانِ يَأْتِيَٰنِهَا مِنكُمْ فَـَٔاذُوهُمَا ۖ فَإِن تَابَا وَأَصْلَحَا فَأَعْرِضُوا۟ عَنْهُمَآ ۗ إِنَّ ٱللَّهَ كَانَ تَوَّابًا رَّحِيمًا ﴿١٦﴾

﴾16﴿ **നിങ്ങളിൽ നിന്നും അത് [നീചവൃത്തി] ചെയ്യുന്ന രണ്ടുപേർ (ആരോ), അവരെ രണ്ടാളെയും നിങ്ങൾ പീഡിപ്പിച്ചു (അഥവാ ശൈ്വരം കെടുത്തി) കൊള്ളുവിൻ. എനി, അവർ രണ്ടുപേരും പശ്ചാത്തപിക്കുകയും, നന്നായി വർത്തിക്കുകയും ചെയ്തെങ്കിൽ നിങ്ങൾ അവരെ സംബന്ധിച്ചു തിരിഞ്ഞുകളയുവിൻ. നിശ്ചയമായും അല്ലാഹു, വളരെ പശ്ചാത്താപം സ്വീകരിക്കുന്നവനും, കരുണാനിധിയുമാകുന്നു.**

﴾15﴿ وَاللاتِي യതൊരു സ്ത്രീകൾ يَأْتِينَ കൊണ്ടുവരുന്ന (ചെയ്യുന്ന) ചെല്ലുന്ന الْفَاحِشَةَ നീചവൃത്തി, ദുർവൃത്തിയിൽ مِن نِّسَائِكُمْ നിങ്ങളുടെ സ്ത്രീകളിൽനിന്ന് فَاسْتَشْهِدُوا നിങ്ങൾ സാക്ഷി കൊണ്ടു വരുവിൻ, സാക്ഷ്യം തേടുവിൻ عَلَيْهِنَّ അവരുടെമേൽ (എതിരെ) أَرْبَعَةً നാലുപേരെ, നാലാളോട് مِنكُمْ നിങ്ങളിൽനിന്നുള്ള فَإِن شَهِدُوا എന്നിട്ട് അവർ സാക്ഷിനിന്നാൽ, സാക്ഷ്യം വഹിച്ചെങ്കിൽ فَأَمْسِكُوهُنَّ എന്നാലവരെ നിങ്ങൾ പിടിച്ചുവെക്കുവിൻ, വെച്ചുകൊണ്ടിരിക്കുവിൻ فِي الْبُيُوتِ വീടുകളിൽ حَتَّى يَتَوَفَّاهُنَّ അവരെ പൂർത്തിയായെടുക്കുന്നതുവരെ الْمَوْتُ മരണം أَوْ يَجْعَلَ അല്ലെങ്കിൽ ആക്കുന്ന (ഉണ്ടാക്കുന്ന - ഏർപ്പെടുത്തുന്ന)തുവരെ اللَّهُ അല്ലാഹു لَهُنَّ അവർക്ക് سَبِيلًا ഒരു മാർഗം, വഴി ﴾16﴿ وَاللَّذَانِ യാതൊരു രണ്ടാൾ يَأْتِيَانِهَا അത് കൊണ്ടുവരുന്നു(ചെയ്യുന്ന) مِنكُمْ നിങ്ങളിൽനിന്ന് فَآذُوهُمَا അവരെ രണ്ടുപേരെയും നിങ്ങൾ പീഡിപ്പിച്ചു(സൈ്വരം കെടുത്തി - ദ്രോഹിച്ചു)കൊള്ളുവിൻ فَإِن تَابَا എനി അവർ രണ്ടാളും പശ്ചാത്തപിച്ചാൽ, മടങ്ങിയെങ്കിൽ وَأَصْلَحَا അവർ നന്നായിത്തീരുകയും, നല്ലത് പ്രവർത്തിക്കുകയും, നന്നാക്കുകയും ചെയ്തു فَأَعْرِضُوا എന്നാൽ നിങ്ങൾ തിരിഞ്ഞു കളയുവിൻ, അവഗണിക്കുവിൻ عَنْهُمَا അവരെ രണ്ടുപേരെ സംബന്ധിച്ച്, അവരിൽനിന്ന് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു, ആയിരിക്കുന്നു تَوَّابًا വളരെ പശ്ചാത്താപം സ്വീകരിക്കുന്നവൻ رَحِيمًا കരുണാനിധി

---

ഈ വചനങ്ങൾക്ക് ഒന്നിലധികം വ്യാഖ്യാനം നൽകപ്പെട്ടു കാണാമെങ്കിലും ആദ്യത്തെ വചനം വ്യഭിചാരം ചെയ്യുന്ന സ്ത്രീകളെക്കുറിച്ചാണെന്നും, നീചവൃത്തി (الْفَاحِشَةَ) കൊണ്ടുദ്ദേശ്യം വ്യഭിചാരമാണെന്നുമാകുന്നു ഭൂരിപക്ഷാഭിപ്രായം. ഹദീഥിന്റെ പിൻബലവും ഈ അഭിപ്രായത്തിനുണ്ട്. നിലവിലുള്ള ഇസ്‌ലാമിക നിയമങ്ങളിൽ പലതും ഒരേ അടിക്ക് നടപ്പിൽ വരുത്താതെ ക്രമേണയായിട്ടാണ് നടപ്പാക്കപ്പെട്ടിരിക്കുന്നത്. അക്കൂട്ടത്തിൽ ഒന്നാണിതെന്നും, വ്യഭിചാരക്കുറ്റത്തിന്റെ ശിക്ഷാനിയമം സൂറത്തുന്നൂറിൽ അവതരിപ്പിക്കുന്നതിനുമുമ്പ് വ്യഭിചാരത്തിനുള്ള താൽക്കാലിക ശിക്ഷയാണ് ഇതിൽ പ്രസ്താവിച്ചിരിക്കുന്നതെന്നും, സൂറത്തുന്നൂറിലെ ശിക്ഷ നടപ്പിൽ വന്നതോടെ ഈ ശിക്ഷയുടെ കാലം അവസാനിച്ചുവെന്നും അവർ പറയുന്നു. ഇതനുസരിച്ച് ഈ വചനത്തിന്റെ സാരം ഇങ്ങിനെയായിരിക്കും: സത്യവിശ്വാസികളിൽപെട്ട സ്ത്രീകൾ വ്യഭിചാരം ചെയ്യുകയും, അത് നാലു സാക്ഷികൾ മുഖാന്തിരം തെളിയുകയും ചെയ്താൽ, മരണം മുഖേന അവരുടെ ആയുഷ്ക്കാലം അവസാനിക്കുന്നതുവരേക്ക് - അല്ലെങ്കിൽ അവരെ സംബന്ധിച്ച് സ്വീകരിക്കേണ്ടുന്ന മറ്റൊരു പോംവഴി അല്ലാഹു ഏർപ്പെടുത്തുന്നതുവരേക്ക് - അവരെ വെളിയിൽ പോകുവാൻ അനുവദിക്കാതെ വീട്ടുതടങ്കലിൽവെക്കണം. പിന്നീട് വ്യഭിചാരത്തിനുള്ള സ്ഥിരമായ ശിക്ഷാ നടപടി അവതരിച്ചതോടുകൂടി ആ നിയമം നടപ്പിൽ വരുകയും, വീട്ടുതടങ്കൽ നിയമം കാലഹരണപ്പെടുകയും ചെയ്തു. 'അല്ലാഹു അവർക്ക് ഒരു മാർഗം ഉണ്ടാക്കിയിരിക്കുന്നു' എന്ന് പറഞ്ഞുകൊണ്ട് വ്യഭിചാരത്തിന്റെ ശിക്ഷാ നടപടിയാണത് എന്ന് നബിﷺ പ്രസ്താവിക്കുകയും ചെയ്തിരിക്കുന്നു. (മു; ദാ; ജ; തി) ഇതൊരു സ്ഥിരമായ നിയമമല്ലെന്നും, താൽക്കാലിക നിയമമായിരുന്നുവെന്നും ആയത്തിലെ വാക്കുകൾതന്നെ അറിയിക്കുന്ന സ്ഥിതിക്ക് വ്യഭിചാരമല്ലാത്ത പ്രകൃതിവിരുദ്ധ

മായ നീചവൃത്തികൾക്കുള്ള സ്ഥിരം ശിക്ഷാനിയമമായി ഈ വചനം വ്യാഖ്യാനിക്കപ്പെടുന്നതിനു വലിയ പ്രസക്തി കാണുന്നില്ല. الله اعلم

രണ്ടാമത്തെ വചനം, കാമവികാര നിവൃത്തിക്കായി നിഷിദ്ധ മാർഗങ്ങൾ സ്വീകരിക്കുന്ന സ്ത്രീകളെയും പുരുഷന്മാരെയും ഉദ്ദേശിച്ചാണെന്നാണ് പലരുടെയും അഭിപ്രായം. പ്രകൃതി വിരുദ്ധമായ നീചവൃത്തി ചെയ്യുന്ന പുരുഷന്മാരെക്കുറിച്ചാണെന്നും മറ്റും വേറെയും അഭിപ്രായങ്ങളുണ്ട്. (അല്ലാഹുവിനറിയാം) അവരെ രണ്ടാളെയും - നീചവൃത്തി ചെയ്യുന്ന ആളെയും ചെയ്യപ്പെടുന്ന ആളെയും-പീഡിപ്പിക്കുക എന്ന് പറഞ്ഞതിന്റെ താൽപര്യം പ്രഹരിക്കുക, ശകാരിക്കുക, അപമാനിക്കുക മുതലായവയാകുന്നു. വീട്ടുതടങ്കലിൽ വെക്കുന്നത് ഒരു തരം ശിക്ഷയാണെന്നുള്ളതിന് പുറമെ, അത്തരം ദുർവൃത്തികളിൽ അകപ്പെടുന്നതിനുള്ള അവസരം ഇല്ലാതാക്കലുമാണല്ലോ അത്. ഈ വചനങ്ങൾ വ്യഭിചാരത്തെ ഉദ്ദേശിച്ചായാലും, വ്യഭിചാരം അല്ലാത്ത പ്രകൃതി വിരുദ്ധമായ മറ്റു നീചവൃത്തികളെ ഉദ്ദേശിച്ചായാലും ശരി, അവരുടെ കുറ്റം വമ്പിച്ചതാണെന്നുള്ളതിൽ ആർക്കും തർക്കമില്ല. എന്നാലും അവർ മനഃപൂർവ്വം ഖേദിച്ച് മടങ്ങുകയും സൽപ്രവൃത്തികൾ ചെയ്തു നന്നായിത്തീരുകയും ചെയ്യുന്ന പക്ഷം അവരുടെമേൽ പിന്നീട് നടപടി എടുക്കേണ്ടതില്ലെന്നും, അല്ലാഹു അവരുടെ ഖേദം സ്വീകരിക്കുമെന്നും അല്ലാഹു അറിയിച്ചിരിക്കുന്നു. അടുത്ത വചനത്തിൽ, എങ്ങിനെയുള്ള പശ്ചാത്താപമാണ് അല്ലാഹു സ്വീകരിക്കുകയെന്ന് വിവരിക്കുന്നു:-

إِنَّمَا ٱلتَّوْبَةُ عَلَى ٱللَّهِ لِلَّذِينَ يَعْمَلُونَ ٱلسُّوٓءَ بِجَهَٰلَةٍ ثُمَّ يَتُوبُونَ مِن قَرِيبٍ

**﴾17﴿ നിശ്ചയമായും, അല്ലാഹുവിന്റെമേൽ പശ്ചാത്താപം സ്വീകരിക്കൽ (ബാധ്യത) ഉള്ളത്, വിഡ്ഢിത്തം നിമിത്തം തിന്മ പ്രവർത്തിക്കുകയും, പിന്നീട് അടുത്തു (തന്നെ) പശ്ചാത്തപിക്കുകയും ചെയ്യുന്നവർക്ക് (മാത്രം) ആകുന്നു.**

فَأُو۟لَٰٓئِكَ يَتُوبُ ٱللَّهُ عَلَيْهِمْ ۗ وَكَانَ ٱللَّهُ عَلِيمًا حَكِيمًا ﴿١٧﴾

**എന്നാൽ, അക്കൂട്ടർ-അവരുടെ മേൽ അല്ലാഹു പശ്ചാത്താപം സ്വീകരിക്കുന്നതാണ്. അല്ലാഹു സർവ്വജ്ഞനും അഗാധജ്ഞനുമാകുന്നു.**

وَلَيْسَتِ ٱلتَّوْبَةُ لِلَّذِينَ يَعْمَلُونَ ٱلسَّيِّـَٔاتِ حَتَّىٰٓ إِذَا حَضَرَ أَحَدَهُمُ ٱلْمَوْتُ قَالَ إِنِّى تُبْتُ ٱلْـَٰٔنَ وَلَا ٱلَّذِينَ يَمُوتُونَ وَهُمْ كُفَّارٌ ۚ

**﴾18﴿ യാതൊരു കൂട്ടർക്കല്ല പശ്ചാത്താപം (സ്വീകരിക്കൽ നിശ്ചയിക്കപ്പെട്ടിട്ട്) ഉള്ളത്: അവർ തിന്മകൾ പ്രവർത്തിച്ചുകൊണ്ടിരിക്കും; അങ്ങനെ, അവരിലൊരാൾക്ക് മരണം ആസന്നമായാൽ അവൻ പറയുകയായി: 'നിശ്ചയമായും, ഞാൻ ഇപ്പോൾ പശ്ചാത്തപിച്ചിരിക്കുന്നു' എന്ന്. അവിശ്വാസികളായുംകൊണ്ട്**

**മരണപ്പെടുന്നവർക്കുമല്ല (പശ്ചാത്താപം സ്വീകരിക്കൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നത്).**

أُوْلَـٰٓئِكَ أَعْتَدْنَا لَهُمْ عَذَابًا أَلِيمًا ﴿١٨﴾

**അക്കൂട്ടർ - അവർക്ക് നാം വേദനയേറിയ ശിക്ഷ ഒരുക്കിവെച്ചിരിക്കുന്നു.**

---

﴾17﴿ إِنَّمَا التَّوْبَةُ നിശ്ചയമായും പശ്ചാത്താപം (സ്വീകരിക്കൽ) عَلَى اللَّهِ അല്ലാഹുവിന്റെ മേൽ (ബാധ്യത) لِلَّذِينَ യാതൊരു കൂട്ടർക്കാണുള്ളത് يَعْمَلُونَ അവർ പ്രവർത്തിക്കും السُّوٓءَ തിന്മ بِجَهَالَةٍ വിഡ്ഢിത്തം നിമിത്തം, അവിവേകം (അജ്ഞത)കൊണ്ട് ثُمَّ يَتُوبُونَ പിന്നെ അവർ പശ്ചാത്തപിക്കും, ഖേദിച്ചു മടങ്ങും مِن قَرِيبٍ അടുത്ത്(തന്നെ) فَأُولَـٰٓئِكَ എന്നാൽ അക്കൂട്ടർ يَتُوبُ പശ്ചാത്താപം സ്വീകരിക്കും اللَّهُ അല്ലാഹു عَلَيْهِمْ അവരുടെ وَكَانَ اللَّهُ അല്ലാഹു ആകുന്നുതാനും عَلِيمًا സർവ്വജ്ഞൻ حَكِيمًا അഗാധജ്ഞൻ ﴾18﴿ وَلَيْسَتِ അല്ല, ഇല്ല التَّوْبَةُ പശ്ചാത്താപം لِلَّذِينَ യാതൊരുകൂട്ടർക്ക് يَعْمَلُونَ അവർ പ്രവർത്തിക്കും, പ്രവർത്തിച്ചുകൊണ്ടിരിക്കും السَّيِّـَٔاتِ തിന്മകളെ حَتَّىٰٓ إِذَا حَضَرَ അങ്ങനെ ആസന്നമായാൽ أَحَدَهُمُ അവരിലൊരാൾക്ക് الْمَوْتُ മരണം قَالَ അവൻ പറയും, പറയുകയായി إِنِّي تُبْتُ നിശ്ചയമായും ഞാൻ പശ്ചാത്തപിച്ചു الْـَٔانَ ഇപ്പോൾ, ഇന്നേരം وَلَا الَّذِينَ യാതൊരു കൂട്ടർക്കുമല്ല يَمُوتُونَ അവർ മരിക്കും وَهُمْ كُفَّارٌ അവർ അവിശ്വാസികളായിക്കൊണ്ട് أُولَـٰٓئِكَ അക്കൂട്ടർ أَعْتَدْنَا നാം ഒരുക്കി (തയ്യാറാക്കി) വെച്ചിരിക്കുന്നു لَهُمْ അവർക്ക് عَذَابًا ശിക്ഷ أَلِيمًا വേദനയേറിയ

---

വളരെ ഗൗരവപൂർവ്വം മനസ്സിരുത്തേണ്ടുന്ന വചനങ്ങളാണിവ രണ്ടും. അവിവേകവും, വിഡ്ഢിത്തവും കാരണം തിന്മകൾ ചെയ്തേക്കുക മനുഷ്യസഹജമായ സ്വഭാവമാകുന്നു. എന്നാൽ, കുറ്റകരമായ കാര്യങ്ങൾ പ്രവർത്തിച്ചശേഷം താമസിയാതെ അതിൽനിന്ന് ഖേദിച്ച് മടങ്ങുന്നവരുടെ പശ്ചാത്താപം അല്ലാഹു സ്വീകരിക്കാതിരിക്കുകയില്ല. നേരെ മറിച്ച് കുറ്റങ്ങൾ ചെയ്തുകൊണ്ടിരിക്കുകയും മരണം വരുമ്പോൾ ഖേദം പ്രകടിപ്പിച്ച് മടങ്ങുകയും ചെയ്യുന്നവരുടെയും, അവിശ്വാസിയായിക്കൊണ്ട് മരണപ്പെടുന്നവരുടെയും പശ്ചാത്താപം അല്ലാഹുവിന്റെ അടുക്കൽ സ്വീകാര്യമായിരിക്കുകയുമില്ല എന്നത്രെ ഈ വചനങ്ങളിൽ പ്രസ്താവിച്ചതിന്റെ ചുരുക്കം. പശ്ചാത്താപം എന്ന് അർഥം കൽപിച്ച تَوْبَة എന്ന വാക്കിന്റെ സാക്ഷാൽ അർഥം 'മടക്കം, ഖേദം' എന്നൊക്കെയാണെന്നും, അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം മടക്കം കൊണ്ടുദ്ദേശ്യം പശ്ചാത്താപം സ്വീകരിക്കുക എന്നാണെന്നും മുമ്പ് നാം പ്രസ്താവിച്ചിട്ടുണ്ടല്ലോ.

വിഡ്ഢിത്തം നിമിത്തം തെറ്റ് ചെയ്യുകയും, ഉടനെ പശ്ചാത്തപിക്കുകയും ചെയ്യുന്നവരുടെ പശ്ചാത്താപം മാത്രമേ സ്വീകരിക്കപ്പെടുകയുള്ളൂവെന്നല്ല - അങ്ങിനെയുള്ളവരുടെ പശ്ചാത്താപം സ്വീകരിക്കൽ മാത്രമേ അല്ലാഹുവിന് ബാധ്യതയുള്ളൂ എന്നത്രെ - അല്ലാഹു പറഞ്ഞത്. അപ്പോൾ, അങ്ങിനെയല്ലാത്തവരുടെ - കല്പിച്ചുകൂട്ടി തെറ്റു

ചെയ്യുകയും, ഉടനെത്തന്നെ പശ്ചാത്തപിക്കാതിരിക്കുകയും ചെയ്യുന്നവരുടെ - പശ്ചാത്താപം അല്ലാഹു സ്വീകരിച്ചെന്നും, സ്വീകരിച്ചില്ലെന്നും വരാം. രണ്ടും അവന്റെ ഉദ്ദേശ്യം അനുസരിച്ചായിരിക്കും സംഭവിക്കുക എന്നത്രെ താൽപര്യം. തന്നിൽ പങ്കുചേർക്കുക (شرك) എന്നതല്ലാത്ത എല്ലാ പാപങ്ങളും പൊറുക്കപ്പെടാവുന്നതാണെന്നും, അവയിൽനിന്നുള്ള പശ്ചാത്താപം അല്ലാഹു ഉദ്ദേശിക്കുന്നവരിൽനിന്ന് അവൻ സ്വീകരിക്കുന്നതാണെന്നും അല്ലാഹു വാഗ്ദാനം ചെയ്തിട്ടുള്ളതാണല്ലോ. (48, 116 എന്നീ വചനങ്ങളും, 3 : 135 മുതലായ വചനങ്ങളും നോക്കുക). നബിﷺ അരുളിച്ചെയ്തതായി ഇബ്നുഉമർ(റ) ഇപ്രകാരം ഉദ്ധരിക്കുകയും ചെയ്തിരിക്കുന്നു: 'നിശ്ചയമായും അടിയാനു (മനുഷ്യന്) മരണം തൊണ്ടക്കുഴിയിലെത്താത്തപ്പോഴെല്ലാം അവന്റെ പശ്ചാത്താപം അല്ലാഹു സ്വീകരിക്കുന്നതാണ്.' (അ; തി; ജ; ഹാ) പക്ഷേ, കഴിവതും വേഗത്തിൽതന്നെയുള്ള പശ്ചാത്താപമായിരിക്കും കൂടുതൽ സ്വീകാര്യമായിത്തീരുക എന്നു പറയേണ്ടതില്ല. മരണവേളയിലെ ഖേദംകൊണ്ട് പ്രയോജനമില്ലെന്നും, അവിശ്വാസികളായി മരണപ്പെടുന്നവരുടെ പാപങ്ങൾ പൊറുക്കുകയില്ലെന്നും അല്ലാഹു വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതുമാകുന്നു.

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا يَحِلُّ لَكُمْ أَن تَرِثُوا۟ ٱلنِّسَآءَ كَرْهًا ۖ وَلَا تَعْضُلُوهُنَّ لِتَذْهَبُوا۟ بِبَعْضِ مَآ ءَاتَيْتُمُوهُنَّ إِلَّآ أَن يَأْتِينَ بِفَـٰحِشَةٍ مُّبَيِّنَةٍ ۚ وَعَاشِرُوهُنَّ بِٱلْمَعْرُوفِ ۚ فَإِن كَرِهْتُمُوهُنَّ فَعَسَىٰٓ أَن تَكْرَهُوا۟ شَيْـًٔا وَيَجْعَلَ ٱللَّهُ فِيهِ خَيْرًا كَثِيرًا ﴿١٩﴾

**﴾19﴿ ഹേ, വിശ്വസിച്ചവരേ, സ്ത്രീകളെ നിർബ്ബന്ധപൂർവ്വം അനന്തരമെടുക്കൽ നിങ്ങൾക്ക് അനുവദനീയമാകുകയില്ല. നിങ്ങൾ അവർക്ക് നൽകിയതിൽ ചിലത് നിങ്ങൾക്ക് (കൈപറ്റി) കൊണ്ട് പോകുവാനായി അവരെ മുടക്കിയിടുകയും ചെയ്യരുത്; സുവ്യക്തമായ വല്ല നീചവൃത്തിയും അവർ കൊണ്ട് വരുന്നതായാലല്ലാതെ. [അപ്പോൾ വിരോധമില്ല]. അവരോട് അവരുടെ (സദാചാര) മര്യാദ പ്രകാരം നിങ്ങൾ സഹവസിക്കുകയും ചെയ്യുവിൻ.**

**എനി, നിങ്ങൾ അവരെ വെറുത്തുവെങ്കിൽ, (നിങ്ങൾ ഓർക്കുക) ഒരു കാര്യത്തെ നിങ്ങൾ വെറുക്കുകയും, അതിൽ അല്ലാഹു വളരെ നന്മ ആ(ക്കിവെ)ക്കുകയും ചെയ്തേക്കാം.**

---

﴾19﴿ يَاأَيُّهَا الَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ لَا يَحِلُّ അനുവദനീയമാകുകയില്ല لَكُمْ നിങ്ങൾക്ക് أَنْ تَرِثُوا നിങ്ങൾ അനന്തരമെടുക്കൽ النِّسَاءَ സ്ത്രീകളെ كَرْهًا നിർബ്ബന്ധപൂർവ്വം وَلَا تَعْضُلُوهُنَّ അവരെ മുടക്കിയിടുകയും ചെയ്യരുത് لِتَذْهَبُوا നിങ്ങൾ പോകുവാൻവേണ്ടി بِبَعْضِ ചിലതുമായി, ചില ഭാഗംകൊണ്ട് مَا آتَيْتُمُوهُنَّ അവർക്ക് നിങ്ങൾ നൽകിയതിന്റെ (നൽകിയതിൽ) إِلَّا أَنْ يَأْتِينَ അവർ വന്നാലല്ലാതെ بِفَاحِشَةٍ വല്ല നീചവൃത്തിയും കൊണ്ട്, ദുർവൃത്തിയുമായി مُبَيِّنَةٍ സുവ്യക്തമായ, തെളിവായ

وَعَاشِرُوهُنَّ അവരോട് നിങ്ങൾ സഹവസിക്കുക (കൂടിയാടുക)യും ചെയ്യുവിൻ بِالْمَعْرُوفِ സദാചാര(മര്യാദ) പ്രകാരം (നല്ലനിലക്ക്) فَإِن كَرِهْتُمُوهُنَّ എനി നിങ്ങള വരെ വെറുത്താൽ, അവരോട് നിങ്ങൾക്ക് അതൃപ്തിയായാൽ فَعَسَىٰ അപ്പോൾ (എന്നാൽ) ആയേക്കാം أَن تَكْرَهُوا നിങ്ങൾ വെറുക്കുക, അതൃപ്തിപ്പെടുക شَيْئًا ഒരു കാര്യം, വസ്തു وَيَجْعَلَ ആക്കുക(ഏർപ്പെടുത്തുക - ഉണ്ടാക്കുക)യും اللَّهُ അല്ലാഹു فِيهِ അതിൽ خَيْرًا നന്മ, ഗുണം كَثِيرًا വളരെ, ധാരാളം

---

സ്ത്രീകളെ നിർബ്ബന്ധപൂർവ്വം അനന്തരമെടുക്കുക എന്ന് പറഞ്ഞത് ജാഹിലിയ്യത്തിൽ ഉണ്ടായിരുന്ന ഒരു സമ്പ്രദായത്തെയാണ് സൂചിപ്പിക്കുന്നത്. ഒരാൾ മരണപ്പെട്ടാൽ അയാളുടെ അവകാശികൾക്ക് അവരുടെ ഇഷ്ടംപോലെ എന്തും ചെയ്യാവുന്ന ഒരു അനന്തരസ്വത്തെന്ന പോലെയായിരുന്നു അയാളുടെ വിധവയായ ഭാര്യയെ അവർ കണക്കാക്കിയിരുന്നത്. അവൾക്കോ, അവളുടെ കുടുംബത്തിനോ അവളുടെ കാര്യത്തിൽ നിയന്ത്രണാധികാരമില്ല. ഇത്തരം സമ്പ്രദായങ്ങളെ ഈ വചനം നിരോധിക്കുന്നു. ഇബ്നു അബ്ബാസ്(റ) പറയുകയാണ്: 'ഒരു പുരുഷൻ മരണപ്പെട്ടാൽ, അവന്റെ ഭാര്യയെപ്പറ്റി കൂടുതൽ അർഹതയുള്ളത് അവന്റെ കൈകാര്യകർത്താക്കൾക്കായിരുന്നു. അവർ വേണമെന്നുവെച്ചാൽ, അവരിൽ ചിലർ അവളെ വിവാഹം കഴിക്കും. വേണമെങ്കിൽ അവർ അവളെ (മറ്റാർക്കെങ്കിലും) വിവാഹം കഴിച്ചുകൊടുക്കുകയും ചെയ്യും. വേണമെങ്കിൽ വിവാഹം കഴിക്കാതെയുമിരിക്കും. അങ്ങനെ, അവളുടെ സ്വന്തക്കാരെക്കാൾ അവളെ സംബന്ധിച്ചുള്ള അർഹത അവർക്കായിരുന്നു. ഈ വിഷയത്തിലാണ് ഈ വചനം അവതരിച്ചത്.' (ബു; ദാ; ന.) അൽപം ചില വ്യത്യാസങ്ങളോടു കൂടി വേറെയും രിവായത്തുകൾ ഇതിനെപ്പറ്റി കാണാം.

തുടർന്നുകൊണ്ട് മറ്റൊരു ദുഷിച്ച സമ്പ്രദായത്തെയും അല്ലാഹു ഈ വചനം മുഖേന നിഷിദ്ധമാക്കുന്നു. അതായത്, ഒരാൾക്ക് തന്റെ ഭാര്യയോട് വെറുപ്പോ, അനിഷ്ടമോ ഉണ്ടായിത്തീർന്നാൽ, അവൻ അവളോട് നന്നായി പെരുമാറുകയോ, നല്ലനിലക്ക് പിരിച്ചയക്കുകയോ ചെയ്യാതെ അവളെ കഷ്ടപ്പെടുത്തുക. അങ്ങനെ, അവൾ വിവാഹിതയും അവിവാഹിതയും അല്ലാത്ത വിധത്തിലായിത്തീരുന്നു. ഇതിന്റെ പിന്നിലുള്ള ആവശ്യമാകട്ടെ, അവൾക്ക് അവൻ കൊടുത്തിട്ടുള്ള - കൊടുക്കേണ്ടതുള്ള - മഹ്ർ മുതലായവ മുഴുവനോ അതിന്റെ ഏതാനും ഭാഗമോ ഒഴിവാക്കികിട്ടുകയുമായിരിക്കും. ബുദ്ധിമുട്ടുമ്പോൾ, വിവാഹ ബന്ധത്തിൽ നിന്ന് മോചനം ലഭിക്കുവാൻവേണ്ടി അവൾ വല്ലതും ഒഴിവാക്കികൊടുക്കുകയോ വിട്ടുകൊടുക്കുകയോ ചെയ്‌വാൻ നിർബന്ധിതയായിത്തീരുമല്ലോ. ഈ ദുഷിച്ച സമ്പ്രദായം ജാഹിലിയ്യാ കാലത്ത് ഉണ്ടായിരുന്നതു പോലെ ചില മുസ്ലിംകൾക്കിടയിൽ ഇന്നും നടന്നു കൊണ്ടിരിക്കുന്ന ഒരു അക്രമമാകുന്നു. ഈ അക്രമത്തിന്റെ പിന്നിലുള്ള ലക്ഷ്യത്തെ ചൂണ്ടിക്കാട്ടിക്കൊണ്ടാണ് 'നിങ്ങൾ അവർക്ക് നൽകിയതിൽ ചിലത് നിങ്ങൾക്ക് കൊണ്ടുപോകുവാൻ വേണ്ടി നിങ്ങളവരെ മുടക്കിയിടരുത്' (لَا تَعْضُلُوهُنَّ لِتَذْهَبُوا الخ) എന്ന് അല്ലാഹു പറയുന്നത്.

എന്നാൽ വ്യക്തമായ വല്ല നീചവൃത്തിയും അവർ ചെയ്യുന്ന പക്ഷം അങ്ങിനെ മുടക്കിയിടുന്നതിന് വിരോധമില്ലെന്നും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഇവിടെ നീചവൃത്തി (فَاحِشَةٍ) കൊണ്ടുദ്ദേശ്യം വ്യഭിചാരമാണെന്നാണ് പലരുടെയും അഭിപ്രായം. വ്യഭിചാരം മാത്രമല്ല, സ്വഭാവദോഷം, അനുസരണക്കേട്, പിണക്കം മുതലായ വ്യക്ത

മായ ദുർവൃത്തികളും ഉൾപെടുമെന്നത്രെ മറ്റൊരു അഭിപ്രായം. ഈ അഭിപ്രായമാണ് ഇബ്നു ജരീർ(റ) ശരിവെച്ചിരിക്കുന്നത്. ഇതാണ് നല്ല അഭിപ്രായമെന്ന് ഇബ്നു കഥീറും(റ) പറഞ്ഞിരിക്കുന്നു. മോഷണവും അതിൽ ഉൾപെടുമെന്നും ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്. (തഫ്സീർ മനാർ കാണുക) ഏതായാലും ദുർവൃത്തി വ്യക്തമായി അറിയത്തക്കവിധം സ്പഷ്ടമായിരിക്കണം. ഊഹത്തെ അടിസ്ഥാനമാക്കിക്കൊണ്ടോ വികാരത്തിന് വിധേയമായിക്കൊണ്ടോ ഉള്ള ആരോപണമായിരുന്നാൽ പോരാ, മേൽകണ്ട വല്ല ദുർവൃത്തിയും അവളിൽ നിന്ന് വ്യക്തമായി പ്രത്യക്ഷപ്പെടുമ്പോൾ – മറ്റു വഴികളില്ലെങ്കിൽ – അവന് അവളെ 'ഖുൽഇ'നു (പ്രതിഫലത്തിൻമേലുള്ള വിവാഹമോചനത്തിന്) പ്രേരിപ്പിക്കത്തക്കവണ്ണം അവളോട് പെരുമാറ്റം കുടുസ്സാക്കാവുന്നതാണെന്ന് പലരും ഇവിടെ ചൂണ്ടിക്കാട്ടിയിരിക്കുന്നു. ('ഖുൽഇ' – خُلع – നെപ്പറ്റി 2 : 229 ൽ വിവരിച്ചിട്ടുള്ളത് ഓർക്കുക).

പ്രസ്തുത രണ്ട് ദുഃസ്സമ്പ്രദായങ്ങളെയും നിരോധിച്ചശേഷം ഭാര്യാഭർത്താക്കളുടെ ദാമ്പത്യപരവും ഗാർഹികവും കുടുംബപരവുമായ വിജയങ്ങൾക്ക് നിദാനമായിത്തീരുന്ന ഒരു മഹത്തായ സദുപദേശമത്രെ وَعَاشِرُوهُنَّ بِالْمَعْرُوفِ (അവരോട് നിങ്ങൾ സദാചാര മര്യാദപ്രകാരം സഹവസിക്കുകയും ചെയ്യണം) എന്ന വാക്യം. സംസാരത്തിലും, പ്രവൃത്തിയിലും, പെരുമാറ്റത്തിലുമെല്ലാം തന്നെ കഴിവനുസരിച്ച് നല്ലപോലെ വർത്തിക്കണമെന്ന് സാരം. നബി ﷺ പറയുന്നു: 'നിങ്ങളിൽവെച്ച് ഉത്തമൻ നിങ്ങളിൽ തന്റെ വീട്ടുകാരോട് ഉത്തമനായിരിക്കും.' (തി; ജ.) 'അവരുടെ – ഭാര്യമാരുടെ – മേൽ ഇങ്ങോട്ട് ബാദ്ധ്യതയുള്ളത്പോലെത്തന്നെ അവരോട് അങ്ങോട്ടും മര്യാദപ്രകാരം ബാദ്ധ്യതയുണ്ട്' എന്ന് (2:228) അല്ലാഹുവും പറഞ്ഞിട്ടുണ്ടല്ലോ. നബിﷺ തിരുമേനിയുടെ ഗാർഹിക ജീവിതത്തെപ്പറ്റി അറിയുന്നവർക്ക് ഈ വിഷയത്തിൽ ധാരാളം മാതൃക കാണാവുന്നതാണ്.

സ്ത്രീ സഹജമായ ചില ദുഃസ്വഭാവങ്ങൾ സ്ത്രീകളിൽ പ്രകടമാകുക സാധാരണമാണ്. ഒരു ദോഷമല്ലെങ്കിൽ മറ്റൊരുദോഷം മിക്ക സ്ത്രീകളിലും ഉണ്ടായിരിക്കും. ചിലപ്പോൾ, സ്ത്രീകളെ കവച്ചുവെക്കുന്ന ദുഃസ്വഭാവങ്ങൾ പുരുഷന്മാരിലും ഉണ്ടായിരിക്കും. അങ്ങനെ, ഭർത്താക്കൾക്ക് ഭാര്യമാരോട് വെറുപ്പും അതൃപ്തിയും ഉണ്ടായിത്തീരുക സ്വാഭാവികമാണ്. ഇതിനുള്ള പരിഹാരമാർഗം ക്ഷമയും, സഹനവുമാണെന്നും, അതായിരിക്കും ഭാവിയിൽ ഗുണകരമായി കലാശിക്കുകയെന്നുമാണ് അവസാനത്തെ വാക്യത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. ഭാര്യമാരോട് അനിഷ്ടവും വെറുപ്പും ഉണ്ടാകുമ്പോഴേക്കും അതിന് പ്രതികാര നടപടി എടുക്കുകയോ, വിവാഹ മോചനം നൽകുവാൻ ധൃതികൂട്ടുകയോ ചെയ്യാതെ സഹനപൂർവ്വം അവരെ വെച്ചുകൊണ്ടിരിക്കണം. അങ്ങനെ ചെയ്താൽ നിങ്ങൾക്ക് മുൻകൂട്ടി വിഭാവനം ചെയ്വാൻ കഴിയാത്ത പല ഗുണങ്ങളും അതുമൂലം അനുഭവപ്പെടുവാനുണ്ടായേക്കും എന്നത്രെ അല്ലാഹു പറഞ്ഞതിന്റെ സാരം. വാസ്തവത്തിൽ, അല്ലാഹുവിന്റെ ഈ ഉപദേശം ഭാര്യമാരുടെ കാര്യത്തിൽ മാത്രമല്ല, മക്കൾ, അയൽക്കാർ, ബന്ധുമിത്രാദികൾ മുതലായവരുടെ കാര്യങ്ങളിലെല്ലാം തന്നെ നാം ഓർത്തിരിക്കേണ്ടതുണ്ട്. സ്ത്രീകളെക്കുറിച്ച് പ്രത്യേകിച്ചും, ഓർമിക്കേണ്ടതാണിത്. ഒരു സ്ത്രീ സൗന്ദര്യം കുറഞ്ഞവളാണെങ്കിലും സൽസ്വഭാവമുള്ളവളായിരിക്കാം. അല്ലെങ്കിൽ ഭർത്താവിന്റെ വീടും സ്വത്തും മാനവും മാന്യതയുമെല്ലാം കാത്തുരക്ഷിക്കുവാൻ പ്രാപ്തിയുള്ളവളായിരിക്കാം. ഒരുവൾക്ക് വീട്ടുകാര്യം കയ്യാളുവാൻ കഴിവ് കുറവാണെങ്കിലും അവൾ അവന്റെ ചൊൽപ്പടി തെറ്റാത്തവളും, അവന്റെയും മക്കളു

ടെയും സാൻമാർഗിക തുറകളിൽ വളരെ ശ്രദ്ധയുള്ളവളുമായിരിക്കാം. അങ്ങിനെ, ഏതെങ്കിലും ഒരു ദോഷമുണ്ടെങ്കിൽ അതിനെക്കാൾ ഗുണവും അവളിൽ ഉണ്ടായിരിക്കാം. അതാണ് നബിﷺ ഒരു ഹദീഥിൽ ചൂണ്ടിക്കാട്ടുന്നത്. 'ഒരു സത്യവിശ്വാസി ഒരു സത്യവിശ്വാസിനിയോട് ഈർഷ്യത പുലർത്തരുത്. അവളിൽനിന്ന് ഒരു സ്വഭാവം അവന് വെറുപ്പായെങ്കിൽ അവളിൽനിന്ന് മറ്റൊരു സ്വഭാവം അവന് തൃപ്തിയുള്ളതായിരിക്കുന്നതാണ്.' (മു)

وَإِنْ أَرَدتُّمُ ٱسْتِبْدَالَ زَوْجٍ مَّكَانَ زَوْجٍ وَءَاتَيْتُمْ إِحْدَىٰهُنَّ قِنطَارًا فَلَا تَأْخُذُوا۟ مِنْهُ شَيْـًٔا ۚ

**﴾20﴿ നിങ്ങൾ ഒരു ഇണ [ഭാര്യ]യുടെ സ്ഥാനത്ത് (വേറെ) ഒരു ഇണ [ഭാര്യ]യെ പകരം സ്വീകരിക്കുവാൻ ഉദ്ദേശിച്ചുവെങ്കിൽ, അവരിൽ ഒരുവൾക്ക് നിങ്ങൾ ഒരു കൂമ്പാരം (തന്നെ) നൽകുകയും ചെയ്തിരിക്കുന്നു; എന്നാൽ, അതിൽ നിന്ന് നിങ്ങൾ യാതൊന്നും (തിരിച്ചു)വാങ്ങരുത്.**

أَتَأْخُذُونَهُۥ بُهْتَـٰنًا وَإِثْمًا مُّبِينًا ﴿٢٠﴾

**കള്ളാരോപണമായും, വ്യക്തമായ കുറ്റമായുംകൊണ്ട് നിങ്ങൾ അതു വാങ്ങുകയോ?!**

وَكَيْفَ تَأْخُذُونَهُۥ وَقَدْ أَفْضَىٰ بَعْضُكُمْ إِلَىٰ بَعْضٍ وَأَخَذْنَ مِنكُم مِّيثَـٰقًا غَلِيظًا ﴿٢١﴾

**﴾21﴿ നിങ്ങൾ അത് എങ്ങിനെ വാങ്ങും?**

**നിങ്ങളിൽ ചിലർ ചിലരുമായി [അന്യോന്യം] കൂടിച്ചേരുകയും, അവർ നിങ്ങളോട് കനത്ത ഒരുഉറപ്പു വാങ്ങുകയും ചെയ്തിട്ടുണ്ടെന്നിരിക്കെ!**

﴾20﴿ وَإِنْ أَرَدْتُمُ നിങ്ങൾ ഉദ്ദേശിച്ചെങ്കിൽ, താൽപര്യപ്പെട്ടാൽ اسْتِبْدَالَ പകരം സ്വീകരിക്കൽ زَوْجٍ ഒരു ഇണയെ مَكَانَ സ്ഥാനത്ത് زَوْجٍ ഒരു ഇണയുടെ وَآتَيْتُمْ നിങ്ങൾ കൊടുക്കുകയും ചെയ്തു (ചെയ്തിരിക്കുന്നു) إِحْدَاهُنَّ അവരിൽ ഒരുവൾക്ക് قِنْطَارًا ഒരു കൂമ്പാരം, അട്ടി (വളരെയധികം) فَلَا تَأْخُذُوا എന്നാൽ നിങ്ങൾ വാങ്ങരുത്, എടുക്കരുത് مِنْهُ അതിൽനിന്ന് شَيْئًا യാതൊന്നും, ഒരു വസ്തുവും أَتَأْخُذُونَهُ നിങ്ങളതു വാങ്ങുകയാണോ بُهْتَانًا കള്ളാരോപണമായി, വ്യാജമായി, നുണയായി وَإِثْمًا പാപ(കുറ്റ)മായും مُبِينًا വ്യക്തമായ, സ്പഷ്ടമായ ﴾21﴿ وَكَيْفَ تَأْخُذُونَهُ നിങ്ങൾ അതെങ്ങിനെ വാങ്ങും وَقَدْ أَفْضَى കൂടിച്ചേർന്നിരിക്കെ, കൂടിക്കഴിഞ്ഞിട്ടുണ്ട് بَعْضُكُمْ നിങ്ങളിൽ ചിലർ إِلَى بَعْضٍ ചിലരിലേക്ക്, ചിലരുമായി وَأَخَذْنَ അവർ വാങ്ങുക (എടുക്കു)കയും ചെയ്തിരിക്കുന്നു مِنْكُمْ നിങ്ങളിൽനിന്ന്, നിങ്ങളോട്

مِيثَاقًا ഒരു ഉറപ്പ്, ഉടമ്പടി غَلِيظًا കനത്ത, ശക്തമായ

ജാഹിലിയ്യാ കാലത്ത് മുശ്‌രിക്കുകൾക്കിടയിൽ നടപ്പുണ്ടായിരുന്നതും, പിൽക്കാലങ്ങളിൽ മുസ്‌ലിംകൾക്കിടയിലും കാണപ്പെട്ടു വരുന്നതുമായ ഒരു ദുഷിച്ച സമ്പ്രദായത്തെക്കുറിച്ചുള്ള കഠിനമായ ആക്ഷേപമാണ് ഈ വചനങ്ങളിലുള്ളത്. ഒരാൾക്ക് അയാളുടെ നിലവിലുള്ള ഭാര്യയെ - അല്ലെങ്കിൽ ഭാര്യമാരിൽ ഒരുവളെ - മാറ്റി തൽസ്ഥാനത്ത് പുതിയ ഒരുത്തിയെ വിവാഹം കഴിക്കുവാൻ ആഗ്രഹം തോന്നുമ്പോൾ, നിലവിലുള്ളവരോട് അപ്രീതികാണിക്കുകയും, പെരുമാറ്റം മോശമാക്കിത്തീർക്കുകയും ചെയ്യുക. വേണമെങ്കിൽ അവരുടെമേൽ വല്ല കള്ളാരോപണവും നടത്തുകയും ചെയ്തേക്കും. അങ്ങനെ, അവൻ മുമ്പ് അവർക്ക് കൊടുത്തിരുന്ന മഹ്ർ മുതലായവ തിരിച്ചുകിട്ടുവാൻ ആവശ്യം പ്രകടിപ്പിക്കുകയും, അവർ അതിന് നിർബ്ബന്ധിതരാവുകയും ചെയ്തേക്കും. മുൻകാലത്ത് ഇത്തരം അവസരങ്ങളിൽ മുമ്പ് കൊടുത്തത് തിരിച്ചു കിട്ടുവാനാണ് ആവശ്യപ്പെട്ടിരുന്നതെങ്കിൽ, ഇക്കാലത്ത് അതും അതിനപ്പുറം വലിയൊരു തുകകൂടി ആവശ്യപ്പെടുന്ന അക്രമികളും ഇല്ലാതില്ല. ഈ സമ്പ്രദായത്തെ അല്ലാഹു വളരെ കർശനമായി നിരോധിക്കുന്നു. തക്കതായ കാരണമുണ്ടായിരിക്കുകയും, മറ്റുപോംവഴികളില്ലാതിരിക്കുകയും ചെയ്യുമ്പോഴേ ഭാര്യമാരെ വിവാഹമോചനം ചെയ്തുകൂടൂ എന്ന് പറയേണ്ടതില്ല. ഏതായാലും നിലവിലുള്ള ഭാര്യയെ വിവാഹമോചനം നൽകിവിടുവാൻ തന്നെ തീർച്ചയാക്കുകയാണെങ്കിൽ അവളുടെ മേൽ ഇല്ലാത്ത ആരോപണങ്ങൾ ചുമത്തിക്കൊണ്ടും, അവളിൽനിന്ന് അന്യായമായി ധനം തട്ടിയെടുത്തുകൊണ്ടുമായിരിക്കരുത് അത്, എന്നത്രെ അല്ലാഹു പറയുന്നത്. അത് കടുത്ത അക്രമവും വമ്പിച്ച പാപവുമാണെന്നുമാത്രമല്ല, മനുഷ്യോചിതമല്ലാത്ത വിധം കടുത്ത ഒരു കരാർ ലംഘനം കൂടിയാകുന്നുവെന്നും അല്ലാഹു അറിയിക്കുന്നു.

നിങ്ങൾ തമ്മിൽ അതൃപ്തി ഉളവാകുന്നതിനു മുമ്പ് നിങ്ങൾ അന്യോന്യം ഒത്തിണങ്ങി സമ്പർക്കം പുലർത്തിയും, ദാമ്പത്യപരവും ഗൃഹപരവുമായ കാര്യങ്ങളിൽ ഇണകളായി കഴിഞ്ഞു കൂടുകയും ചെയ്തിരുന്നവരാണല്ലോ. കൂടാതെ, വിവാഹ ഇടപാടാണെങ്കിൽ, അത് മുഖേന അവരെ മര്യാദയനുസരിച്ച് സ്വീകരിച്ചുകൊണ്ടിരിക്കുകയോ, നല്ല നിലയിൽ പിരിച്ച് വിട്ടേക്കുകയോ ( إِمْسَاكٌ بِمَعْرُوفٍ أَوْ تَسْرِيحٌ بِإِحْسَانٍ ) ചെയ്തുകൊള്ളാമെന്ന് നിങ്ങൾ അവർക്ക് ശക്തിമത്തായ ഒരു ഉറപ്പു നൽകുകയും ചെയ്തിരിക്കുകയാണ്. വസ്തുതകൾ ഇങ്ങിനെയിരിക്കെ നിങ്ങൾ അവർക്ക് കൊടുത്ത ധനം നിങ്ങൾ എങ്ങിനെ തിരിച്ചു വങ്ങും? എന്തൊരു ന്യായമാണ് അതിൽ നിങ്ങൾക്കുള്ളത്...? എന്ന് ചോദിച്ചുകൊണ്ട് മനുഷ്യോചിതമല്ലാത്ത ഒരു മ്ളേച്ഛ സ്വഭാവമാണതെന്ന് കൂടി രണ്ടാമത്തെ വചനത്തിൽ അല്ലാഹു ഓർമിപ്പിക്കുന്നു. വിവാഹം മുഖേന ചെയ്യുന്ന ഈ കരാറിനെ ഓർമിപ്പിച്ചു കൊണ്ടാണ് വിവാഹം ചെയ്തുകൊടുക്കുന്ന അവസരത്തിൽ ചിലർ ഈ വാക്യം ( إِمْسَاكٌ بِمَعْرُوفٍ أَوْ تَسْرِيحٌ بِإِحْسَانٍ ) കൂടി പ്രത്യേകം വരനെ ഓർമിപ്പിക്കാറുള്ളത്. 'ഹജ്ജത്തുൽവിദാഇ'ൽ വെച്ച് നബിﷺ ചെയ്ത സുപ്രസിദ്ധമായ പ്രസംഗത്തിൽ സ്ത്രീകളെപ്പറ്റി പ്രസ്താവിക്കുന്നമദ്ധ്യെ അവിടുന്ന് പറയുകയുണ്ടായി: 'നിങ്ങൾ അവരെ അല്ലാഹുവിന്റെ അമാനത്തായി സ്വീകരിച്ചിരിക്കുകയാണ്. അല്ലാഹുവിന്റെ വാക്കനുസരിച്ച് അവരുടെ ഭഗപ്രദേശം നിങ്ങൾ അനുവദനീയമാക്കി എടുക്കുകയും ചെയ്തിരിക്കുകയാണ്.' (മു.)

'കൂമ്പാരം' എന്ന് അർഥം കൽപിച്ച قِنطَارٍ (ക്വിൻത്വാർ)ന്റെ അർഥങ്ങൾ ആലുഇംറാൻ 14 ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട്. അധികരിച്ച ധനം എന്ന ഉദ്ദേശ്യത്തിലാണ് അധികവും അതിന്റെ ഉപയോഗമെന്നും അവിടെ ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഒരാൾ തന്റെ ഭാര്യക്ക് മഹ്റായി വളരെ അധികം ധനം കൊടുത്തിരുന്നാലും അതിൽനിന്ന് ഒട്ടും തിരിച്ചു വാങ്ങിക്കൂടാ എന്നത്രെ അല്ലാഹു പറഞ്ഞതിന്റെ താൽപര്യം. എന്നാൽ, അവൾ സന്തോഷപൂർവ്വം സ്വമനസ്സാലെ വല്ലതും വിട്ടുകൊടുത്താൽ അത് വാങ്ങുന്നതിന് വിരോധമില്ലെന്ന് 4-ാം വചനത്തിൽ വ്യക്തമാക്കുകയും ചെയ്തിരിക്കുന്നു. മഹ്റിൽ അതിര് കവിയുന്നത് നന്നല്ലെന്നും, മിതത്വവും മര്യാദയും പാലിക്കുകയാണ് വേണ്ടതെന്നും പൊതുവെ അംഗീകരിക്കപ്പെട്ട കാര്യമാണ്. ഇതിന് ഉപോൽബലകങ്ങളായ ചില രിവായത്തുകൾ ആഇശഃ(റ), ഇബ്നു അബ്ബാസ്(റ) എന്നിവരിൽ നിന്ന് ഉദ്ധരിക്കപ്പെട്ടിട്ടുമുണ്ട്. എങ്കിലും, കവിഞ്ഞപക്ഷം, ഇത്രവരെ മാത്രമേ മഹ്ർ പാടുള്ളൂവെന്ന് നിയമിക്കപ്പെട്ടിട്ടില്ലെന്നും, അതുകൊണ്ട് ഒരു പ്രത്യേക സംഖ്യയിൽ അത് പരിമിതപ്പെടുത്തി ഒതുക്കി നിറുത്തുവാൻ അവകാശമില്ലെന്നും ഈ വചനത്തിൽനിന്ന് മനസ്സിലാക്കാവുന്നതാണ്.

ഉമർ(റ)ന്റെ ഖിലാഫത്ത് കാലത്ത് നടന്ന ഒരു സംഭവം ഇത് കൂടുതൽ വ്യക്തമാക്കുന്നു. അഹ്മദ്, അബൂയഅ്ലാ(റ) മുതലായവർ പല മാർഗങ്ങളിലൂടെയും ഉദ്ധരിച്ച ആ സംഭവത്തിന്റെ ചുരുക്കം ഇങ്ങിനെയാണ്; 'സ്ത്രീകളുടെ മഹ്റിൽ അതിരുകവിയരുത്; റസൂൽﷺ അവിടുത്തെ ഭാര്യമാർക്ക് നാനൂറു വെള്ളിപ്പണത്തിലധികം മഹ്ർ കൊടുക്കുകയുണ്ടായിട്ടില്ല; മഹ്ർ അധികരിപ്പിക്കുന്നത് ഒരു നല്ല കാര്യമായിരുന്നുവെങ്കിൽ കൂടുതൽ മഹ്ർ കൊടുക്കുമായിരുന്നു.' എന്നിങ്ങിനെ ഒരിക്കൽ ഒരു പ്രസംഗത്തിൽ ഉമർ(റ) ജനങ്ങളോട് പറയുകയുണ്ടായി. അപ്പോൾ, ഒരു സ്ത്രീ എഴുന്നേറ്റു പറഞ്ഞു: 'അങ്ങിനെ വിരോധിക്കുവാൻ താങ്കൾക്ക് പാടില്ല.' ഉമർ(റ) കാരണം ചോദിച്ചപ്പോൾ, ആ സ്ത്രീ ഈ (20-ാം) വചനം ഓതിക്കേൾപ്പിക്കുകയാണ് ചെയ്തത്. ഉമർ(റ) വീണ്ടും പ്രസംഗപീഠത്തിൽ കയറി ആ സ്ത്രീ പറഞ്ഞത് ശരിവെക്കുകയും, എല്ലാവർക്കും ഉമറിനെക്കാൾ അറിയാമെന്ന് പറയുകയും, ആദ്യം പറഞ്ഞത് തിരുത്തി അക്കാര്യം സ്ത്രീകൾക്ക് അവരുടെ ഇഷ്ടത്തിന് വിട്ടുകൊടുക്കുകയും ചെയ്തു. അതാണ് സംഭവം.

وَلَا تَنكِحُوا۟ مَا نَكَحَ ءَابَآؤُكُم مِّنَ ٱلنِّسَآءِ إِلَّا مَا قَدْ سَلَفَ ۚ إِنَّهُۥ كَانَ فَٰحِشَةً وَمَقْتًا وَسَآءَ سَبِيلًا ﴿٢٢﴾

**﴾22﴿ സ്ത്രീകളിൽനിന്നും നിങ്ങളുടെ പിതാക്കൾ വിവാഹം ചെയ്തവരെ നിങ്ങൾ വിവാഹം കഴിക്കരുത്, (പക്ഷേ) മുൻകഴിഞ്ഞുപോയിട്ടുള്ളതൊഴികെ. നിശ്ചയമായും, അത് ഒരു നീചവൃത്തിയും, വെറുക്കപ്പെട്ടതുമാകുന്നു; അത് വളരെ മോശപ്പെട്ട ഒരു മാർഗവുമത്രെ.**

---

﴾22﴿ وَلَاتَنكِحُوا നിങ്ങൾ വിവാഹം ചെയ്യരുത് مَانَكَحَ വിവാഹം ചെയ്തത് (ചെയ്തവരെ) آبَاؤُكُمْ നിങ്ങളുടെ പിതാക്കൾ مِنَ النِّسَاءِ സ്ത്രീകളിൽനിന്ന് إِلَّا مَا യാതൊന്നൊഴികെ قَدْسَلَفَ അത് മുൻ കഴിഞ്ഞുപോയി إِنَّهُ كَانَ നിശ്ചയമായും അതാകുന്നു فَاحِشَةً നീചവൃത്തി وَمَقْتًا വെറുക്കപ്പെട്ടതും (വെറുപ്പായതും) وَسَاءَ അത് വളരെ മോശപ്പെട്ട(ചീത്തയായ)തുമാണ് سَبِيلًا മാർഗം, വഴി

മരണപ്പെട്ട ആളുടെ ഭാര്യയെ വേറെ ഭാര്യയിൽ നിന്ന് ജനിച്ച അയാളുടെ മകൻ വിവാഹം കഴിക്കുന്ന ഒരു ദുഷിച്ച സമ്പ്രദായം ജാഹിലിയ്യത്തിലുണ്ടായിരുന്നു. അതാണ് ഈ വചനത്തിൽ അല്ലാഹു വളരെ കർശനമായി വിരോധിച്ചിരിക്കുന്നത്. ഈ നിരോധ കൽപന അവതരിക്കുന്നതിന് മുമ്പു കഴിഞ്ഞുപോയിട്ടുള്ളതിനെ നിരോധത്തിൽനിന്ന് ഒഴി വാക്കുകയും ചെയ്തിരിക്കുന്നു. ഈ നിരോധം അവതരിക്കുമ്പോൾ അങ്ങിനെ ചില വിവാ ഹങ്ങളൊക്കെ നിലവിലുണ്ടായിരിക്കെ – അവയെ ദുർബ്ബലപ്പെടുത്തുന്നപക്ഷം – അതിൽ ജനിച്ച കുട്ടികളെ സംബന്ധിച്ചും മറ്റും പല പ്രശ്നങ്ങളും നേരിടുവാനുണ്ടല്ലോ. അവി ശ്വാസികളിൽനിന്ന് ഇസ്‌ലാമിലേക്ക് വരുന്ന ഭാര്യാഭർത്താക്കൾ അവരുടെ പഴയ ആചാ രക്രമങ്ങളനുസരിച്ച് മുമ്പ് നടത്തിയിട്ടുള്ള വിവാഹബന്ധങ്ങൾ ഇസ്‌ലാമിലും അതേപടി തുടർന്ന് പോകുവാൻ അനുവദിക്കപ്പെടുന്നതും അതുകൊണ്ടാകുന്നു.

നികൃഷ്ടമായ ആ സമ്പ്രദായത്തെ നിഷിദ്ധമാക്കുക മാത്രമല്ല, അല്ലാഹു ചെയ്തി രിക്കുന്നത്. فَاحِشَةً (നീചവൃത്തി), مَقْت (വെറുക്കപ്പെട്ടത്), سَاءَ سَبِيلاً (വളരെ ദുഷിച്ച ഒരു മാർഗം) എന്നൊക്കെ വിശേഷിപ്പിച്ചുകൊണ്ട് അത് അങ്ങേഅറ്റം വഷളും, നിന്ദ്യ വും, അപലപനീയവുമായ ഒരു സമ്പ്രദായമാണെന്നുകൂടി വ്യക്തമാക്കിയിരിക്കുന്നു. ബുദ്ധിപരമോ, മതപരമോ, സദാചാരപരമോ ആയ അടിസ്ഥാനങ്ങളിലാണല്ലോ ഒരു കാര്യത്തിന്റെ നന്മയും തിന്മയും വിലയിരുത്തപ്പെടുന്നത്. ഇവയിൽ ഏതടിസ്ഥാനത്തിൽ നോക്കിയാലും ഈ സമ്പ്രദായം വളരെ വഷളായ ഒരു ഏർപ്പാടാണെന്നാണ് ഈ വിശേ ഷണങ്ങൾ സൂചിപ്പിക്കുന്നതെന്ന് ഇമാം റാസീ(റ) ചൂണ്ടിക്കാട്ടിയിരിക്കുന്നു. വ്യഭിചാര ത്തിന്റെ ചീത്തത്തത്തെപ്പറ്റി വിവരിച്ചപ്പോൾപോലും ഈ മൂന്ന് വിശേഷണങ്ങളിൽ ആദ്യ ത്തെതും അവസാനത്തെതും മാത്രമേ അല്ലാഹു (17:32 ൽ) പ്രസ്താവിച്ചിട്ടുള്ളു. ഇവിടെ അതിന് പുറമെ مَقْتًا (വെറുക്കപ്പെട്ടത്) എന്നുകൂടി വർദ്ധിപ്പിച്ചിരിക്കുകയാണ്. ഈ നിരോധം അവതരിപ്പിച്ചശേഷവും പഴയപടി പിതാവിന്റെ മരണശേഷം പിതാവിന്റെ ഭാര്യയെ വിവാഹം കഴിച്ച ഒരാളെ കൊലപ്പെടുത്തുവാനും, അയാളുടെ സ്വത്ത് പിടി ച്ചെടുക്കുവാനും നബി ﷺ ആളയച്ചതായി ഒരു ഹദീഥിൽ വന്നിട്ടുണ്ട്. (അ; ഹാ; ബ) ഇതു ഒരുതരം വ്യഭിചാര വേഴ്ചയാണെന്നുള്ളതിന് പുറമെ, പിതൃത്വത്തോടും മാതൃ ത്വത്തോടും കാണിക്കുന്ന ധിക്കാരവും കൂടിയാണ്. പിതാവിന്റെ ഭാര്യ നേരെ മാതാവ ല്ലെങ്കിലും മാതാവിന്റെ സ്ഥാനം കൽപിക്കപ്പെടേണ്ടുന്നവളാണല്ലോ. ഈ സമ്പ്രദായം നടപ്പിലുണ്ടായിരുന്ന ജാഹിലിയ്യാ കാലത്തുപോലും ഇതിന് نكاح مقيت (വെറുക്ക പ്പെട്ട വിവാഹം) എന്ന് പറയപ്പെട്ടു വന്നിരുന്നുവത്രെ.

പിതാക്കൾ (آبَاء) എന്ന വാക്കിൽ പിതാമഹന്മാരും ഉൾപ്പെടുന്നതാണ്. വിവാഹം കഴിച്ചവർ ( مانكح ) എന്ന് പറഞ്ഞതിൽ വിവാഹാനന്തരം സംയോഗം നടന്നിട്ടില്ലാത്ത ഭാര്യമാരും ഉൾപ്പെടുമെന്നും പണ്ഡിതന്മാർ മനസ്സിലാക്കിയിരിക്കുന്നു. പ്രത്യക്ഷത്തിൽ മനസ്സിലാകുന്നതും അതു തന്നെയാണ്.

## വിഭാഗം – 4

حُرِّمَتْ عَلَيْكُمْ أُمَّهَٰتُكُمْ وَبَنَاتُكُمْ وَأَخَوَٰتُكُمْ وَعَمَّٰتُكُمْ وَخَٰلَٰتُكُمْ وَبَنَاتُ

﴿23﴾ **നിങ്ങളുടെ മേൽ (വിവാഹം കഴിക്കൽ) നിഷിദ്ധമാക്കപ്പെട്ടിരി ക്കുന്നു: നിങ്ങളുടെ ഉമ്മമാരും, നിങ്ങ ളുടെ പുത്രിമാരും, നിങ്ങളുടെ**

ٱلۡأَخِ وَبَنَاتُ ٱلۡأُخۡتِ وَأُمَّهَٰتُكُمُ ٱلَّٰتِيٓ أَرۡضَعۡنَكُمۡ وَأَخَوَٰتُكُم مِّنَ ٱلرَّضَٰعَةِ وَأُمَّهَٰتُ نِسَآئِكُمۡ وَرَبَٰٓئِبُكُمُ ٱلَّٰتِي فِي حُجُورِكُم مِّن نِّسَآئِكُمُ ٱلَّٰتِي دَخَلۡتُم بِهِنَّ فَإِن لَّمۡ تَكُونُواْ دَخَلۡتُم بِهِنَّ فَلَا جُنَاحَ عَلَيۡكُمۡ وَحَلَٰٓئِلُ أَبۡنَآئِكُمُ ٱلَّذِينَ مِنۡ أَصۡلَٰبِكُمۡ وَأَن تَجۡمَعُواْ بَيۡنَ ٱلۡأُخۡتَيۡنِ إِلَّا مَا قَدۡ سَلَفَۗ

**സഹോദരികളും, നിങ്ങളുടെ അമ്മായി [പിതൃസഹോദരി]കളും, നിങ്ങളുടെ ഇളയമ്മ - മൂത്തമ്മ [മാതൃസഹോദരി]കളും, സഹോദര പുത്രികളും, സഹോദരീ പുത്രികളും, നിങ്ങൾക്കു മുലതന്നിട്ടുള്ളതായ നിങ്ങളുടെ ഉമ്മമാരും, മുലകുടി ബന്ധത്തിലുള്ള നിങ്ങളുടെ സഹോദരികളും, നിങ്ങളുടെ സ്ത്രീ [ഭാര്യ]കളുടെ ഉമ്മമാരും, നിങ്ങൾ പ്രവേശനം [സംയോഗം] ചെയ്തിട്ടുള്ളവരായ നിങ്ങളുടെ സ്ത്രീകളിൽ നിന്നായി നിങ്ങളുടെ സംരക്ഷണത്തിലുള്ളവരായ നിങ്ങളുടെ വളർത്തു പുത്രികളും; എനി, നിങ്ങൾ അവരിൽ പ്രവേശനം [സംയോഗം] ചെയ്യുകയുണ്ടായിട്ടില്ലെങ്കിൽ നിങ്ങളുടെ മേൽ കുറ്റമില്ല - നിങ്ങളുടെ മുതുകെല്ലുകളിൽ നിന്നുള്ള നിങ്ങളുടെ (സ്വന്തം) പുത്രന്മാരുടെ സഹധർമിണികളും, രണ്ട് സഹോദരികൾക്കിടയിൽ നിങ്ങൾ ഒരുമിച്ചുകൂട്ടലും. (പക്ഷേ) മുൻ കഴിഞ്ഞുപോയിട്ടുള്ളതൊഴികെ. [അതിനു വിരോധമില്ല]**

إِنَّ ٱللَّهَ كَانَ غَفُورٗا رَّحِيمٗا ﴿٢٣﴾

**നിശ്ചയമായും, അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

---

﴾23﴿ حُرِّمَتْ ഹറാമാക്ക (നിഷിദ്ധമാക്ക)പ്പെട്ടിരിക്കുന്നു عَلَيْكُمْ നിങ്ങൾക്ക്, നിങ്ങളുടെ മേൽ أُمَّهَاتُكُمْ നിങ്ങളുടെ ഉമ്മമാർ, മാതാക്കൾ وَبَنَاتُكُمْ നിങ്ങളുടെ പുത്രിമാരും, പെൺമക്കളും وَأَخَوَاتُكُمْ നിങ്ങളുടെ സഹോദരികളും وَعَمَّاتُكُمْ നിങ്ങളുടെ അമ്മായി (പിതൃസഹോദരി)കളും وَخَالاَتُكُمْ നിങ്ങളുടെ ഇളയമ്മ - മൂത്തമ്മ (മാതൃസഹോദരി)കളും وَبَنَاتُ الأَخِ സഹോദരന്റെ പുത്രികളും وَبَنَاتُ الأُخْتِ സഹോദരിയുടെ പുത്രികളും وَأُمَّهَاتُكُمُ നിങ്ങളുടെ ഉമ്മമാരും, മാതാക്കളും اللاَّتِي أَرْضَعْنَكُمْ നിങ്ങൾക്ക് മുല(പ്പാൽ) തന്നവരായ وَأَخَوَاتُكُمْ നിങ്ങളുടെ സഹോദരികളും مِنَ الرَّضَاعَةِ മുലകുടി ബന്ധത്തിലുള്ള وَأُمَّهَاتُ نِسَائِكُمْ നിങ്ങളുടെ സ്ത്രീകളു(ഭാര്യമാരു)ടെ ഉമ്മമാരും وَرَبَائِبُكُمُ നിങ്ങളുടെ വളർത്തു(പോറ്റു)

مِنْ نِسَآئِكُمُ പുത്രികളും اللاتِي فِي حُجُورِكُم നിങ്ങളുടെ സംരക്ഷണത്തിലുള്ളവരായ مِّن نِّسَآئِكُمُ നിങ്ങളുടെ സ്ത്രീ (ഭാര്യ)കളിൽനിന്ന് اللاتِي യാതൊരുവരായ دَخَلْتُم بِهِنَّ നിങ്ങൾഅവരിൽ പ്രവേശനം ചെയ്തിരിക്കുന്നു(സംയോഗം നടന്നു) فَإِن لَّمْ تَكُونُوا എന്നി നിങ്ങളായിട്ടില്ലെങ്കിൽ, ഉണ്ടായിട്ടില്ലെങ്കിൽ دَخَلْتُم بِهِنَّ അവരിൽ പ്രവേശിച്ചിരിക്കുക (സംയോഗം നടത്തുക) فَلا جُنَاحَ എന്നാൽ തെറ്റില്ല, കുറ്റമില്ല عَلَيْكُمْ നിങ്ങളുടെ മേൽ وَحَلائِلُ അനുവദനീയമായ സ്ത്രീ (സഹധർമിണി - പത്നി)കളും أَبْنَائِكُمُ നിങ്ങളുടെ പുത്രന്മാരുടെ الَّذِينَ യാതൊരുവരായ مِنْ أَصْلابِكُمْ നിങ്ങളുടെ മുതുകെല്ലുകളിൽനിന്നുള്ള (നിങ്ങളുടെ സ്വന്തം) وَأَن تَجْمَعُوا നിങ്ങൾ ഒരുമിച്ചു കൂട്ടുന്നതും بَيْنَ الأُخْتَيْنِ രണ്ട് സഹോദരികൾക്കിടയിൽ إِلا مَا യാതൊന്നൊഴികെ قَدْ سَلَفَ മുൻകഴിഞ്ഞു പോയിട്ടുള്ള إِنَّ اللَّهَ നിശ്ചയമായും അല്ലാഹു كَانَ غَفُورًا വളരെ പൊറുക്കുന്നവനാകുന്നു رَحِيمًا കരുണാനിധി

---

കഴിഞ്ഞ വചനത്തിൽ പിതാക്കളുടെ ഭാര്യമാരെ മക്കൾ വിവാഹം ചെയ്യുന്നതിനെ നിഷിദ്ധമാക്കുകയും, അപലപിക്കുകയും ചെയ്തതിനെത്തുടർന്ന് കുടുംബബന്ധംകൊണ്ടോ, മുലകുടി ബന്ധംകൊണ്ടോ, വിവാഹബന്ധം കൊണ്ടോ സത്യവിശ്വാസികൾക്ക് വിവാഹം നിഷിദ്ധമായവർ ആരൊക്കെയാണെന്ന് ഈ വചനത്തിലും, അടുത്ത വചനത്തിലുമായി അല്ലാഹു വിവരിക്കുന്നു. കുടുംബബന്ധം നിമിത്തം വിവാഹം ഹറാമായ (നിഷിദ്ധമായ)വർ ഇവരാണ്:-

(1) **മാതാക്കൾ:** സ്വന്തം മാതാക്കൾക്ക് പുറമെ, മാതാവിന്റെയും, പിതാവിന്റെയും മാതാക്കളും (ഉമ്മാമമാരും) ഇതിൽ ഉൾപെടും.

(2) **പുത്രിമാർ:** സ്വന്തം പുത്രിമാർക്ക് പുറമെ, സ്വന്തം മക്കളുടെ പുത്രിമാരും ഇതിൽ ഉൾപെടുന്നു.

(3) **സഹോദരിമാർ:** മാതാവും പിതാവും ഒത്തവരോ, അല്ലെങ്കിൽ പിതാവോ മാതാവോ മാത്രം ഒത്തവരോ ആയ എല്ലാ സഹോദരികളും ഇതിൽ ഉൾപെടുന്നു.

(4) **അമ്മായി - അഥവാ പിതാവിന്റെ സഹോദരികൾ:** പിതാക്കളിൽ പിതാമഹന്മാരും മാതാമഹന്മാരും ഉൾപെടുന്നതുകൊണ്ട് അവരുടെ സഹോദരികളായ അമ്മായികളും ഇതിൽ ഉൾപെടുന്നു.

(5) **മാതാവിന്റെ സഹോദരികളായ ഇളയമ്മമാരും, മൂത്തമ്മമാരും:** ഇതിൽ എല്ലാ തരം ഉമ്മാമമാരുടെ സഹോദരികളും ഉൾപെടും.

(6) **സഹോദരന്മാരുടെ പുത്രികൾ.**

(7) **സഹോദരിമാരുടെ പുത്രികൾ.** ഈ രണ്ടിലും മേൽപറഞ്ഞ മൂന്നു തരത്തിലുള്ള സഹോദര സഹോദരിമാരുടെയും പുത്രികൾ അടങ്ങുന്നു.

വിവാഹ വിഷയത്തിൽ രക്തബന്ധം പോലെത്തന്നെയുള്ള ഒരു ബന്ധമായിട്ടാണ് മുലകുടി ബന്ധത്തെയും ഇസ്‌ലാം കണക്കാക്കുന്നത്. വിവാഹം പാടില്ലായ്മ, പരസ്പരം കൂടിക്കലർന്നുകൊണ്ടുള്ള പെരുമാറ്റം ആദിയായവയിൽ രണ്ടു ബന്ധങ്ങളും ഒരുപോ

ലെയാകുന്നു. ഒരു സ്ത്രീയുടെ മുലകുടിച്ച കുട്ടിക്ക് – അത് ആണാവട്ടെ, പെണ്ണാവട്ടെ – ആ സ്ത്രീ മാതാവും, ആ സ്ത്രീയുടെ അപ്പോഴത്തെ ഭർത്താവ് പിതാവും ആയിത്തീരുന്നു. മുല കുടിച്ച കുട്ടി ആണാണെങ്കിൽ അവരുടെ മകനും, പെണ്ണാണെങ്കിൽ അവരുടെ മകളുമായി കണക്കാക്കപ്പെടും. അതോടെ ആ മാതാപിതാക്കളുടെ സഹോദര സഹോദരികൾ മുതലായവരും അവർക്ക് വിവാഹം നിഷിദ്ധമായ കുടുംബങ്ങളായിത്തീരുന്നു. മുലകുടിബന്ധം നിമിത്തം വിവാഹം നിരോധിക്കപ്പെട്ടവരായി ഈ വചനത്തിൽ പ്രസ്താവിക്കപ്പെട്ടവർ:

(1) മുലകൊടുത്ത മാതാക്കളും

(2) ആ ബന്ധത്തിലുള്ള സഹോദരികളും മാത്രമാകുന്നു.

മറ്റുള്ളവരെപ്പറ്റി ഒന്നും വ്യക്തമായി പ്രസ്താവിക്കപ്പെട്ടിട്ടില്ല. എങ്കിലും, നിങ്ങൾക്ക് മുല തന്നിട്ടുള്ള നിങ്ങളുടെ മാതാക്കൾ ( أُمَّهَاتُكُمُ اللاَّتِي أَرْضَعْنَكُمْ ) എന്നും മുല കുടി ബന്ധത്താലുള്ള നിങ്ങളുടെ സഹോദരികൾ (وَأَخَوَاتُكُم مِّنَ الرَّضَاعَةِ) എന്നുമുള്ള പ്രയോഗങ്ങളിൽനിന്ന് മേൽവിവരിച്ച തത്വം മനസ്സിലാക്കാവുന്നതാണ്. അത് തന്നെയാണ് നബിﷺ ഒരു ഹദീഥിൽ വ്യക്തമാക്കിയിരിക്കുന്നതും: 'നിശ്ചയമായും, ജനനം നിഷിദ്ധമാക്കുന്നതെന്തോ അതു മുലകുടിയും നിഷിദ്ധമാക്കും.' (ബു; മു) മുസ്‌ലിമിന്റെ ഒരു നിവേദനത്തിൽ കുടുംബബന്ധം നിമിത്തം നിഷിദ്ധമാകുന്നതു മുലകുടി നിമിത്തം നിഷിദ്ധമാകും' എന്നാണുള്ളത്.

മുലകുടി ബന്ധം നിമിത്തം വിവാഹം നിഷിദ്ധമാകുന്ന സ്ത്രീകളെപ്പറ്റി വിവരിച്ച ശേഷം 'ഉണർത്തപ്പെടേണ്ടുന്ന ഒരു വിഷയമാണ്' എന്ന് പ്രസ്താവിച്ചുകൊണ്ട് സയ്യിദ് റശീദു റിദ്വാ(റ) തഫ്സീറുൽ മനാറിൽ ചെയ്ത ഒരു പ്രസ്താവന ഇവിടെ ഓർമിപ്പിക്കുന്നത് ആവശ്യമായി തോന്നുന്നു. അതിന്റെ സാരം ഇങ്ങിനെയാണ്: 'മുലകുടി ബന്ധത്തിന്റെ കാര്യത്തിൽ ജനമദ്ധ്യെ ഒരു അലംഭാവനയം സാധാരണമായിത്തീർന്നിട്ടുണ്ട്. ഒന്നോ അധികമോ സ്ത്രീകളെക്കൊണ്ട് അവർ കുട്ടിക്ക് മുലകൊടുപ്പിക്കും. മുല കൊടുത്ത മാതാവിന്റെ മക്കൾ, സഹോദരികൾ, അവളുടെ ഭർത്താവിന്റെ മക്കൾ അവന്റെ സഹോദരികൾ എന്നിവരെ ശരിക്ക് അറിയുവാനും, അങ്ങനെ അവരും ആ കുട്ടിയും തമ്മിൽ വിവാഹസംബന്ധമായും മറ്റും ഏർപ്പെടുന്ന നിയമങ്ങളെ പരിഗണിക്കുവാനും അവർ ശ്രദ്ധിക്കാറില്ല. ഇത് നിമിത്തം പലപ്പോഴും, ഒരാൾ തന്റെ മുലകുടി ബന്ധത്തിലുള്ള സഹോദരിയെയോ, അമ്മായിയെയോ, ഇളയമ്മ – മൂത്തമ്മയെയോ അറിയാതെ വിവാഹം കഴിക്കുവാൻ ഇടവരുന്നു.'

## വിവാഹബന്ധം നിമിത്തം നിഷിദ്ധമാക്കപ്പെട്ടവർ ഇവരാണ്:

**(1) ഭാര്യമാരുടെ മാതാക്കൾ:** മാതാക്കളിൽ മാതാമഹികളും പിതാമഹികളും ഉൾപെടുമെന്ന് മുമ്പ് പറഞ്ഞു. ഭാര്യയുമായി സംയോഗം നടന്നിട്ടില്ലെങ്കിലും ഭാര്യയുടെ മാതാക്കൾ നിഷിദ്ധം തന്നെയാണെന്നത്രെ ബലപ്പെട്ട അഭിപ്രായം. സംയോഗം നടന്നിരിക്കൽ ഒരു ഉപാധിയായി അല്ലാഹു ഇവിടെ പ്രസ്താവിച്ചിട്ടുമില്ലല്ലോ.

**(2) വളർത്തുപുത്രികൾ:** അതായത്, ഭാര്യമാർക്ക് മുൻവിവാഹത്തിൽ ജനിച്ച പെൺമക്കൾ. പക്ഷേ, ഭാര്യയുമായി സംയോഗം നടന്നിട്ടുണ്ടെങ്കിൽ മാത്രമെ ഇവർ നിഷിദ്ധമാകുകയുള്ളൂ. അഥവാ ഒരു സ്ത്രീയെ ഒരാൾ വിവാഹം കഴിച്ചതുകൊണ്ട് മാത്രം

അവളുടെ മുൻ വിവാഹത്തിൽ ജനിച്ച മകൾ നിഷിദ്ധമാകുകയില്ല. സംയോഗത്തിനു മുമ്പായി അവൾ വിവാഹമോചനം ചെയ്യപ്പെട്ടാൽ പിന്നീട് ആ മകളെ അവന് വേണമെങ്കിൽ വിവാഹം കഴിക്കാം. ഒരു സ്ത്രീയെ ഒരാൾ വിവാഹം കഴിച്ചു കൊണ്ടുവരുമ്പോൾ അവളുടെ മുൻ വിവാഹത്തിലുള്ള മക്കളും അയാളുടെ സംരക്ഷണത്തിൽ വളർത്തപ്പെടുകയാണല്ലോ സാധാരണ പതിവ്. ആ നിലക്കാണ് 'നിങ്ങളുടെ സംരക്ഷണത്തിലുള്ള വളർത്തുപുത്രികൾ ( وَرَبَائِبُكُمُ اللَّاتِي فِي حُجُورِكُم )' എന്ന് പറഞ്ഞിരിക്കുന്നത്. അല്ലാതെ ഇതൊരു പ്രത്യേക നിബന്ധനയെന്ന നിലക്കല്ല. നിങ്ങളുടെ സംരക്ഷണത്തിലായി നിങ്ങളുടെ മക്കളെപ്പോലെ നിങ്ങൾ വളർത്തിവരുന്നവരെ നിങ്ങൾ വിവാഹം കഴിക്കുന്നത് നന്നല്ലല്ലോ എന്നൊരു സൂചനയും അതിൽ കാണാം. ആ കുട്ടികളുടെ പരിപാലനവും സംരക്ഷണവും നടക്കുന്നതു മറ്റു വല്ലവരുടെയും കൈക്കായിരുന്നാലും അവരെ വിവാഹം കഴിച്ചുകൂടാത്തതാണെന്ന് ഇതിൽ നിന്നുമനസ്സിലാക്കാം. ഇതിൽ അഭിപ്രായവ്യത്യാസമില്ലതാനും.

**(3) പുത്രൻമാരുടെ ഭാര്യമാർ:** പുത്രന്മാർ എന്ന വാക്കിൽ പൗത്രന്മാരും ഉൾപ്പെടും: എന്നാൽ, ദത്തുപുത്രന്മാർ ഉൾപെടുകയില്ല. ദത്തുപുത്രന്മാർക്ക് യഥാർത്ഥ പുത്രന്മാരുടെ സ്ഥാനം കൽപിക്കപ്പെടുന്ന പതിവ് ജാഹിലിയ്യത്തിൽ ഉണ്ടായിരുന്നുവെങ്കിലും ദത്തെടുക്കുന്ന സമ്പ്രദായത്തെ ഇസ്‌ലാം നിരോധിച്ചിരിക്കുകയാണ്. (സൂറത്തുൽ അഹ്സാബ് നോക്കുക.) ദത്തുപുത്രന്മാരെ ഒഴിവാക്കുവാൻ വേണ്ടിയാണ് പുത്രന്മാരെപ്പറ്റി 'നിങ്ങളുടെ മുതുകെല്ലുകളിൽ നിന്നുള്ള ( مِنْ أَصْلَابِكُمْ )' എന്ന് വിശേഷിപ്പിച്ചിരിക്കുന്നതും. നിങ്ങളുടെ സ്വന്തം പുത്രന്മാർ എന്നർത്ഥം.

**(4) രണ്ട് സഹോദരികളെ വിവാഹത്തിൽ ഒരുമിച്ചു കൂട്ടുക:** അഥവാ രണ്ടു സഹോദരിമാരെ ഒന്നിച്ചു വിവാഹം ചെയ്യുകയോ ഒരുവൾ വിവാഹത്തിലിരിക്കെ മറ്റെവളെ കൂടി വിവാഹം കഴിക്കുകയോ ചെയ്യുക. ഇതു കുടുംബബന്ധത്തിലുള്ള സഹോദരികളെയും, മുലകുടി ബന്ധത്തിലുള്ള സഹോദരികളെയും ബാധിക്കുന്നതാണ് എന്നത്രെ ശരിയായ അഭിപ്രായം. അറബികളിൽ പതിവുണ്ടായിരുന്ന ഒരു ദുഃസ്സമ്പ്രദായമായിരുന്നു ഇതും. അതുകൊണ്ടാണ് 'മുമ്പു കഴിഞ്ഞതൊഴികെ ( إِلَّا مَا قَدْ سَلَفَ )' എന്നു പറഞ്ഞത്. രണ്ട് സഹോദരിമാർ വിവാഹത്തിലുണ്ടായിരിക്കെ ഇസ്‌ലാമിൽ വന്ന ചിലരോട് രണ്ടിൽ ഒരുവളെ പിരിച്ചുവിടുവാൻ നബിﷺ കൽപിച്ചതായി ഹദീഥുകളിൽ വന്നിരിക്കുന്നു. (അ; തി; ജ) അവർ രണ്ടു സഹോദരികളെ ഒന്നിച്ചു വിവാഹം കഴിച്ചതു നിരോധത്തിനു മുമ്പാണെങ്കിലും അവരെ പിന്നെയും ഒരുമിച്ചു വെച്ചുകൊണ്ടിരിക്കുവാൻ പാടില്ലെന്നാണ് ഇതു കുറിക്കുന്നത്.

രണ്ടു സഹോദരികളെ വിവാഹത്തിൽ ഒരുമിച്ചു കൂട്ടുന്നതിനെപ്പറ്റി മാത്രമേ ഇവിടെ വ്യക്തമാക്കപ്പെട്ടിട്ടുള്ളൂ. എങ്കിലും ഒരു സ്ത്രീയോടൊപ്പം അവളുടെ അമ്മായി, ഇളയമ്മ - മൂത്തമ്മ (പിതാവിന്റെയൊ മാതാവിന്റെയൊ സഹോദരികൾ), സഹോദരസഹോദരിമാരുടെ പുത്രി എന്നിവരെയും ഒരുമിച്ചുകൂട്ടുവാൻ പാടില്ലെന്നു നബിﷺ വ്യക്തമായി പ്രസ്താവിച്ചിരിക്കുന്നു. ബുഖാരി, മുസ്‌ലിം(റ) തുടങ്ങിയ ഹദീഥു പണ്ഡിതന്മാരെല്ലാം രേഖപ്പെടുത്തിയിട്ടുള്ള ഈ ഹദീഥിനെ ആധാരമാക്കി ബഹുഭൂരിഭാഗം പണ്ഡിതന്മാരും അതിൽ യോജിക്കുകയും ചെയ്തിരിക്കുന്നു. അൽപം ചില പിഴച്ച കക്ഷി വിഭാഗങ്ങൾക്കും പുരോഗമനവാദികളെന്ന് സ്വയം അഭിമാനിക്കുന്ന ചില ആധുനിക വ്യക്തികൾക്കും മാത്രമെ ഇതിൽ ഭിന്നാഭിപ്രായമുള്ളൂ. രണ്ട് സഹോദരികൾ ഒരേ സമയത്തു ഒരാളുടെ വിവാഹത്തിൽ കഴിഞ്ഞുകൂടുന്നതിനാൽ ഉണ്ടാകുന്ന ദോഷവശങ്ങൾ,

ഒരു സ്ത്രീയും അവളോടു അടുത്ത ചാർച്ചാബന്ധമുള്ള മറ്റൊരു സ്ത്രീയും ഒരുമിച്ചു കൂടുന്നതിനാലും ഉണ്ടായിത്തീരുന്നതാണ്. ഈ തത്വത്തെ ആസ്പദമാക്കിക്കൊണ്ടുതന്നെയാണ് നബിﷺ അതു വിരോധിച്ചിരിക്കുന്നതും. ഈ വിരോധത്തിനു പണ്ഡിതന്മാർ ഒരു അതിർത്തി നിർണയിക്കാറുള്ളത്, രണ്ടു സ്ത്രീകളിൽ ഒരുവൾ ആണായി സങ്കൽപിക്കുന്നപക്ഷം, അവർ തമ്മിൽ വിവാഹം പാടില്ലെങ്കിൽ അവർ രണ്ടുപേരെയും ഒരാളുടെ വിവാഹത്തിൽ ഒരുമിച്ചു കൂട്ടുവാനും പാടില്ല എന്നാകുന്നു. അല്ലാഹു തുടർന്നു പറയുന്നു:-

## ജുസ്ഉ് - 5

وَٱلْمُحْصَنَٰتُ مِنَ ٱلنِّسَآءِ إِلَّا مَا مَلَكَتْ أَيْمَٰنُكُمْ ۖ كِتَٰبَ ٱللَّهِ عَلَيْكُمْ ۚ

**﴾24﴿'സ്ത്രീകളിൽ നിന്നും പാതിവ്രത്യം സിദ്ധിച്ച [വിവാഹിതരായ] വരും (നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു), - നിങ്ങളുടെ വലങ്കൈകൾ ഉടമപ്പെടുത്തിയവരൊഴികെ. നിങ്ങളുടെ മേൽ അല്ലാഹുവിന്റെ നിയമനം! [അവൻ നിയമിച്ചതാണിതെല്ലാം.]**

وَأُحِلَّ لَكُم مَّا وَرَآءَ ذَٰلِكُمْ أَن تَبْتَغُوا۟ بِأَمْوَٰلِكُم مُّحْصِنِينَ غَيْرَ مُسَٰفِحِينَ ۚ فَمَا ٱسْتَمْتَعْتُم بِهِۦ مِنْهُنَّ فَـَٔاتُوهُنَّ أُجُورَهُنَّ فَرِيضَةً ۚ وَلَا جُنَاحَ عَلَيْكُمْ فِيمَا تَرَٰضَيْتُم بِهِۦ مِنۢ بَعْدِ ٱلْفَرِيضَةِ ۚ

**അ(പ്പറഞ്ഞ)തിനപ്പുറമുള്ളത് നിങ്ങൾക്ക് അനുവദനീയമാക്കപ്പെടുകയും ചെയ്തിരിക്കുന്നു; (അതെ) വിടന്മാരല്ലാത്തനിലയിൽ - ചാരിത്ര്യം സൂക്ഷിക്കുന്നവരായ നിലയിൽ - നിങ്ങളുടെ ധനംകൊണ്ട് നിങ്ങൾ (സ്ത്രീകളെ) തേടിയെടുക്കുവാൻ (വേണ്ടി). [അതിനാണ് അങ്ങനെ അനുവദിച്ചിരിക്കുന്നത്.] അങ്ങനെ അവരിൽ നിന്ന് യാതൊരുവരെക്കൊണ്ടു നിങ്ങൾ ഉപയോഗമെടുത്തുവോ അവർക്ക് നിങ്ങൾ അവരുടെ പ്രതിഫല [വിവാഹമൂല്യ]ങ്ങൾ ഒരു നിശ്ചിത ബാധ്യതയായി [നിർബന്ധപൂർവ്വം] കൊടുക്കുവിൻ. (ആ) ബാധ്യതാ നിശ്ചയത്തിന് ശേഷം, നിങ്ങൾ പരസ്പരം യാതൊന്നുകൊണ്ട് തൃപ്തിപ്പെട്ടുവോ അതിൽ നിങ്ങളുടെ മേൽ കുറ്റമില്ലതാനും.**

إِنَّ ٱللَّهَ كَانَ عَلِيمًا حَكِيمًا ﴿٢٤﴾

**നിശ്ചയമായും അല്ലാഹു സർവ്വജ്ഞനും, അഗാധജ്ഞനുമാകുന്നു.**

مِنَ النِّسَاءِ ‌ ‌വരും ‌ ‌﴾24﴿ ‌ ‌وَ الْمُحْصَنَاتُ ‌ ‌പാതിവ്രത്യം സിദ്ധിച്ച (പതിവ്രതകളായ)വരും സ്ത്രീകളിൽനിന്ന് إِلَّا مَا യാതൊന്നു (യാതൊരുവർ) ഒഴികെ مَلَكَتْ ഉടമപ്പെടുത്തിയ, അധീനമാക്കിയ أَيْمَانُكُمْ നിങ്ങളുടെ വലങ്കൈകൾ كِتَابَ اللَّهِ അല്ലാഹുവിന്റെ നിയമം, നിശ്ചയം, നിർബ്ബന്ധം, രേഖപ്പെടുത്തൽ عَلَيْكُمْ നിങ്ങളുടെ മേൽ وَأُحِلَّ അനുവദനീയമാക്കപ്പെടുകയും ചെയ്തിരിക്കുന്നു لَكُمْ നിങ്ങൾക്ക് مَا وَرَاءَ ذَٰلِكُمْ അപ്പുറമുള്ളത് أَن تَبْتَغُوا അതിന്റെ നിങ്ങൾ തേടിയെടുക്കുവാൻ بِأَمْوَالِكُمْ നിങ്ങളുടെ സ്വത്തുക്കൾ(ധനം) കൊണ്ട് مُحْصِنِينَ ചാരിത്ര്യം സൂക്ഷിക്കുന്ന (ചാരിത്ര്യശുദ്ധിയുള്ള)വരായി غَيْرَ مُسَافِحِينَ വിടുവൃത്തി ചെയ്യുന്നവരല്ലാതെ فَمَا അങ്ങനെ (എന്നാൽ) യാതൊന്ന് (യാതൊരുവർ) اسْتَمْتَعْتُم നിങ്ങൾ ഉപയോഗമെടുത്തു, അനുഭവിച്ചു, സുഖമെടുത്തു بِهِ അതിനെ (അവരെ) مِنْهُنَّ അവരിൽനിന്ന് فَآتُوهُنَّ എന്നാലവർക്ക് നിങ്ങൾ കൊടുക്കുവിൻ أُجُورَهُنَّ അവരുടെ പ്രതിഫലങ്ങൾ فَرِيضَةً നിശ്ചിത ബാദ്ധ്യതയായി നിർബ്ബന്ധകടമായി وَلَا جُنَاحَ തെറ്റുമില്ല, തെറ്റില്ലതാനും عَلَيْكُمْ നിങ്ങളുടെമേൽ فِيمَا യാതൊന്നിൽ تَرَاضَيْتُم നിങ്ങൾ അന്യോന്യം തൃപ്തിപ്പെട്ടു بِهِ അതുകൊണ്ട്, അതിനെ مِن بَعْدِ ശേഷം, പിന്നീട് الْفَرِيضَةِ (ബാധ്യത) നിശ്ചയത്തിന്നു, നിർണയത്തിന്റെ إِنَّ اللَّهَ كَانَ നിശ്ചയമായും അല്ലാഹു ആകുന്നു عَلِيمًا സർവ്വജ്ഞൻ حَكِيمًا അഗാധജ്ഞൻ

---

'കാക്കുക, തടുക്കുക, സൂക്ഷിക്കുക' എന്നൊക്കെ ഭാഷാർഥംവരുന്ന اِحْصَان (ഇഹ്സ്വാൻ) എന്ന മൂലത്തിൽ നിന്നുൽഭവിക്കുന്ന വിശേഷണ നാമങ്ങളാണ് مُحْصَنَة (മുഹ്സ്വനത്ത്), مُحْصِنٌ (മുഹ്സ്വിൻ) എന്നീ പദങ്ങൾ. ആദ്യത്തെത് കർമരൂപത്തിലുള്ള സ്ത്രീലിംഗവും രണ്ടാമത്തേത് കർത്തൃരൂപത്തിലുള്ള പുല്ലിംഗവും ആകുന്നു. ഈ വചനത്തിൽ കാണുന്ന اَلْمُحْصَنَات എന്ന വാക്ക് ഒന്നാമത്തെതിന്റെയും مُحْصِنِينَ എന്ന വാക്ക് രണ്ടാമത്തേതിന്റെയും ബഹുവചനമാകുന്നു. പ്രസ്തുത ധാത്വർഥങ്ങളെ കണക്കിലെടുത്തുകൊണ്ടാണ് കോട്ടക്ക് حِصْنٌ എന്നും, ചുറ്റു പുറവും ഭിത്തിമതിൽ കെട്ടി രക്ഷിക്കപ്പെട്ട രാജ്യത്തിന് بَلَدٌ حَصِينٌ എന്നും മറ്റും പറയപ്പെടുന്നത്. ദുർവൃത്തിയിലും, അപമാനത്തിലും അകപ്പെടുന്നത് കാത്തുസൂക്ഷിക്കുക – അഥവാ പാതിവ്രത്യവും, ചാരിത്ര്യ ശുദ്ധിയും സംരക്ഷിക്കുക – എന്ന അർഥത്തിലാണ് ഇത്തരം സന്ദർഭങ്ങളിൽ ആ വാക്കുകൾ ഉപയോഗിച്ചു വരുന്നത്. ഭാഷാർത്ഥം പരിഗണിക്കപ്പെടുന്നതോടൊപ്പം തന്നെ സന്ദർഭമനുസരിച്ചു ആ പദങ്ങൾ കൊണ്ടുള്ള വിവക്ഷയിൽ വ്യത്യാസം വരാവുന്നതാണ്. ഇമാം റാസീ(റ) മുതലായവർ ചൂണ്ടിക്കാട്ടിയതുപോലെ, ക്വുർആനിൽ ഒന്നിലധികം ഉദ്ദേശ്യത്തിൽ اِحْصَانٌ എന്ന് ഉപയോഗിച്ചിരിക്കുന്നതു കാണാം.

ഉദാഹരണമായി:-

**(1) സ്വാതന്ത്ര്യത്തെ ഉദ്ദേശിച്ച്:** അടുത്ത വചനത്തിലും, 24:4 ലും കാണുന്ന اَلْمُحْصَنَات കൊണ്ടുദ്ദേശ്യം സ്വതന്ത്രകളായ സ്ത്രീകൾ എന്നാകുന്നു.

(2) **ചാരിത്ര്യശുദ്ധിയെ - അഥവാ പാതിവ്രത്യത്തെ - ഉദ്ദേശിച്ച്:** ഈ വചനത്തിലെ مُحْصِنِينَ യും, അടുത്തതിലെ مُحْصَنَات ഉം ചാരിത്ര്യം സൂക്ഷിക്കുന്ന പുരുഷന്മാരെയും ചാരിത്ര്യം സൂക്ഷിക്കപ്പെട്ട സ്ത്രീകളെയും ഉദ്ദേശിച്ചാകുന്നു.

(3) **വിവാഹിതരാകുന്നതിനെ ഉദ്ദേശിച്ച്:** ഈ വചനത്തിൽ കാണുന്ന وَالْمُحْصَنَاتُ കൊണ്ടുദ്ദേശ്യം വിവാഹിതരായ സ്ത്രീകളാകുന്നു. കഴിഞ്ഞ വചനത്തിൽ വിവരിച്ചവർക്ക് പുറമെ, ഒരു വിവാഹത്തിലിരിക്കുന്ന സ്ത്രീകളെ മറ്റൊരാൾക്ക് വിവാഹം കഴിക്കലും നിഷിദ്ധമാണ് എന്നർത്ഥം. കാരണം, ആദ്യത്തെ രണ്ടർത്ഥങ്ങളിലുള്ളവരെ - സ്വതന്ത്രകളെയും, ചാരിത്ര്യ ശുദ്ധിയുള്ളവരെയും - വിവാഹം കഴിക്കുന്നതിനു യാതൊരു വിരോധവുമില്ലെന്ന് സ്പഷ്ടമാണല്ലോ. സ്വാതന്ത്ര്യം മൂലം അടിമത്തത്തിന്റെ പോരായ്മകളിൽനിന്നും, ചാരിത്ര്യ ശുദ്ധിയും വിവാഹവും മൂലം ദുർന്നടപ്പുകളിൽനിന്നും അപമാനങ്ങളിൽനിന്നും സംരക്ഷണം ലഭിക്കുന്നതിൽനിന്നാണ് ഈ ഉദ്ദേശ്യാർത്ഥങ്ങൾ ഉൽഭവിക്കുന്നത്. مُحْصِنٌ എന്ന വാക്കിന് 'സ്വതന്ത്രൻ. വിവാഹിതൻ, ചാരിത്ര്യ ശുദ്ധൻ, എന്നൊക്കെ സന്ദർഭോചിതം അർത്ഥവ്യത്യാസം വരുന്നതിന്റെ കാരണവും, പശ്ചാത്തലവും മനസ്സിലാക്കുവാൻ വേണ്ടിയാണിത് ഇത്രയും വിവരിച്ചത്. ഇവിടെ മാത്രമല്ല, ചിലപ്പോഴെല്ലാം ഈ വിവരണം ഓർമയിലുണ്ടായിരിക്കുന്നത് നന്നായിരിക്കും.

എനി, നമുക്ക് ഈ വചനത്തിൽ പ്രസ്താവിക്കപ്പെട്ട വിഷയങ്ങൾ ശ്രദ്ധിക്കാം. കഴിഞ്ഞ വചനത്തിൽ പ്രത്യേക കാരണങ്ങളാൽ വിവാഹം നിഷിദ്ധമാക്കപ്പെട്ട സ്ത്രീകൾ ആരൊക്കെയാണെന്ന് വിവരിച്ചു. അതിലൊന്നും ഉൾപെടാത്തവരാണെങ്കിലും അന്യരുടെ വിവാഹബന്ധത്തിൽ ഇരിക്കുന്നവരെന്ന കാരണത്താൽ നിഷിദ്ധമാക്കപ്പെട്ടവരെക്കുറിച്ചാണ് وَالْمُحْصَنَاتُ مِنَ النِّسَاءِ (സ്ത്രീകളിൽനിന്നും പാതിവ്രത്യം സിദ്ധിച്ചവരും) എന്ന് പറഞ്ഞിരിക്കുന്നത്. വിവാഹിതർ എന്ന ഉദ്ദേശ്യത്തിലാണ് ഈ വാക്ക് ഇവിടെ ഉപയോഗിച്ചിരിക്കുന്നതെന്ന് മുമ്പ് ചൂണ്ടിക്കാണിച്ചുവല്ലോ. വിവാഹിതരെ വിവാഹം കഴിച്ചുകൂടാ എന്ന് പറഞ്ഞതിൽനിന്ന് ഒരു കൂട്ടരെ ഒഴിവാക്കേണ്ടതായുണ്ട്. ഇസ്‌ലാമിന്റെ ശത്രുക്കളുമായുള്ള യുദ്ധത്തിൽ ബന്ധനസ്ഥരായി പിടിക്കപ്പെട്ട സ്ത്രീകളാണത്. അവർ വിവാഹിതരായിരുന്നാലും ശത്രുനാട്ടി ('ദാറുൽ ഹർബി')ലുള്ള അവരുടെ ഭർത്താക്കളും അവരും തമ്മിലുള്ള വിവാഹബന്ധം അതോടെ ദുർബലപ്പെട്ടുപോകുന്നു. ഇരുകൂട്ടരും തമ്മിൽ പിന്നീട് വിവാഹബന്ധം തുടരുവാനും സാധ്യമാകുന്നതല്ല. ബന്ധനസ്ഥരാക്കപ്പെട്ടവരെ സേനാനികൾക്കിടയിൽ അധികൃതമായി ഭാഗിച്ചു കിട്ടിയശേഷം, അവർക്ക് ഗർഭമില്ലെന്ന് ബോധ്യപ്പെട്ടാൽ മാത്രമേ അവരെ സമീപിക്കുവാൻ പാടുള്ളൂ. വേണമെങ്കിൽ അവരെ വിവാഹം കഴിച്ചു ഭാര്യമാരായി സ്വീകരിക്കുകയോ, അടിമകളായിവെക്കുകയോ, അന്യർക്കു വിവാഹം കഴിച്ചു കൊടുക്കുകയോ ചെയ്യാവുന്നതാണ്. ഈ സ്ത്രീകളെപ്പറ്റിയാണ് إِلَّا مَا مَلَكَتْ أَيْمَانُكُمْ (നിങ്ങളുടെ വലം കൈകൾ ഉടമപ്പെടുത്തിയവരൊഴികെ) എന്നു പറഞ്ഞത്.

ഔത്വാസ് (اوطاس) യുദ്ധത്തിൽ ബന്ധനസ്ഥരായ സ്ത്രീകളിൽ വിവാഹിതരായിരുന്നവരോട് - അവർക്ക് ഭർത്താക്കളുണ്ടായിരിക്കെ - ബന്ധത്തിലേർപ്പെടുവാൻ സ്വഹാബികൾക്ക് വൈമനസ്യം ഉണ്ടായെന്നും, ഇതിനെപ്പറ്റി അവർ റസൂൽ തിരുമേനിﷺയോട് ചോദിച്ചുവെന്നും, ആ സന്ദർഭത്തിൽ ഈ വചനം അവതരിച്ചുവെന്നും പല മാർഗങ്ങളിലൂടെയും ഹദീഥിൽ വന്നിരിക്കുന്നു. (അ; മു; തി; ന) ഈ സ്ത്രീകളുടെ വിവാഹത്തിൽ നിന്ന് ജനിക്കുന്ന കുട്ടികൾ സ്വതന്ത്രരായിരിക്കുന്നതും, ഈ സ്ത്രീകൾ അവരുടെ യജ

മാനന്റെയോ ഭർത്താവിന്റെയോ മരണത്തോടു കൂടി – അതിന് മുമ്പ് അവർ സ്വതന്ത്രരാക്കപ്പെട്ടു കഴിഞ്ഞിട്ടില്ലെങ്കിൽ – താനേ സ്വതന്ത്രരായിത്തീരുന്നതുമാണെന്ന് 4-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നാം ചൂണ്ടിക്കാട്ടിയിട്ടുണ്ട്. [ ملك اليَمِينْ വലങ്കൈയിന്റെ ഉടമസ്ഥത – എന്ന പ്രയോഗത്തെപ്പറ്റി സൂ: മുഅ്മിനൂൻ 6-ാം വചനത്തിന്റെ അനുബന്ധ വ്യാഖ്യാനക്കുറിപ്പിലും, അടിമകളെ സംബന്ധിച്ച ഇസ്‌ലാമിക നിലപാടിനെപ്പറ്റി സൂ: അഹ്സാബിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിലും, 47: 4 ന്റെ വ്യാഖ്യാനത്തിലും വിവരിച്ചത് നോക്കുക].

വിവാഹം ചെയ്‌വാൻ പാടില്ലാത്ത സ്ത്രീകളെ വിവരിച്ച ശേഷം നിങ്ങളുടെ മേൽ അല്ലാഹു നിയമിച്ച നിയമമാണിത് ( كِتَابَ اللَّهِ عَلَيْكُمْ ) എന്ന് പറഞ്ഞുകൊണ്ട് ഇതിൽ ആർക്കും ഭേദഗതി വരുത്തുവാൻ അധികാരമില്ലെന്നും, ഇപ്പറഞ്ഞതിന് പുറമെയുള്ളവർ നിങ്ങൾക്ക് അനുവദിക്കപ്പെട്ടിരിക്കുന്നു ( وَأُحِلَّ لَكُم مَّا وَرَاءَ ذَٰلِكُمْ ) എന്ന് പറഞ്ഞുകൊണ്ട് മറ്റുള്ള സ്ത്രീകളിൽ നിങ്ങൾക്ക് ഇഷ്ടപ്പെട്ടവരെ വിവാഹം കഴിക്കുവാൻ സ്വാതന്ത്ര്യമുണ്ടെന്നും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഈ സ്വാതന്ത്ര്യം നൽകപ്പെട്ടിരിക്കുന്നത് എന്തിനുവേണ്ടിയാണെന്നും, അത് ഉപയോഗപ്പെടുത്തുന്നതിൽ ഗൗനിക്കപ്പെടേണ്ടത് എന്താണെന്നും കൂടി അല്ലാഹു ഓർമിപ്പിച്ചിരിക്കുന്നു. അതാണ് أَن تَبْتَغُوا بِأَمْوَالِكُم... ( വേശ്യാവൃത്തരല്ലാതെ ചാരിത്ര്യം സൂക്ഷിക്കുന്നവരായ നിലയിൽ നിങ്ങളുടെ ധനം കൊണ്ട് നിങ്ങൾ സ്ത്രീകളെ അന്വേഷിച്ചു പിടിക്കുവാൻ) എന്ന വാക്യത്തിൽ കാണുന്നത്. വിവാഹം കഴിക്കേണമെങ്കിൽ സ്ത്രീകളുടെ സ്ഥിതിക്കനുസരിച്ചു മഹ്ർ നൽകണം. പിന്നീട് അവരുടെ ചിലവുകൾ വഹിക്കുകയും വേണം. നിയമാനുസൃതമായ വിവാഹം കഴിക്കാതെ അവിഹിതമാർഗങ്ങൾ സ്വീകരിക്കുമ്പോഴും ധനം വ്യയം ചെയ്യേണ്ടി വരും. അതുകൊണ്ട് നിങ്ങൾ നിങ്ങൾക്കുതന്നെ അപമാനവും, അപകടവുമായ ദുർവൃത്തികളിൽ ചെന്ന് പതിക്കരുത്. നിങ്ങളുടെ ചാരിത്ര്യശുദ്ധിയും, സാന്മാർഗികമായ മാനമര്യാദയും നിലനിറുത്തിപ്പോരുമാറ് നിങ്ങളുടെ ധനം നിങ്ങൾ ഉപയോഗപ്പെടുത്തേണ്ടതാണ്. അതിനു ഉതകുന്ന വിധത്തിലുള്ള സ്ത്രീകളെ നിങ്ങൾ അന്വേഷിച്ചു പിടിച്ച് അവരുമായി പരിണയിക്കുകയാണ് നിങ്ങൾക്ക് നല്ലത്. അതിനു വേണ്ടിയാണ് നിങ്ങൾക്ക് വിവാഹം അനുവദിച്ചു തന്നിരിക്കുന്നത് എന്നൊക്കെയാണ് അതിലടങ്ങിയ സൂചനകൾ. നിയമങ്ങൾ എടുത്തു പറഞ്ഞു മതിയാക്കാതെ, അതിലടങ്ങിയ യുക്തിരഹസ്യങ്ങളും ഉദ്ദേശ്യലക്ഷ്യങ്ങളും കൂടി ചൂണ്ടിക്കാട്ടുക ക്വുർആന്റെ പതിവാണല്ലോ. (അതിനപ്പുറമുള്ള സ്ത്രീകൾ ماوراء ذلكم എന്ന വാക്കിന്റെ ഉദ്ദേശ്യത്തെപ്പറ്റി താഴെ വിവരിക്കുന്നുണ്ട്).

فَمَا اسْتَمْتَعْتُم بِهِ مِنْهُنَّ ...... (അവരിൽ നിന്നും നിങ്ങൾ യാതൊരുവരെക്കൊണ്ട് ഉപയോഗമെടുത്തുവോ അവർക്ക് അവരുടെ പ്രതിഫലങ്ങൾ ഒരു നിശ്ചിത ബാധ്യതയായി നിങ്ങൾ കൊടുക്കണം). എന്ന് പറഞ്ഞുകൊണ്ട് മഹ്റിന്റെ കാര്യം അല്ലാഹു പ്രത്യേകം ഓർമിപ്പിക്കുന്നു. പ്രതിഫലങ്ങൾ ( اجور ) കൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെട്ടത് മഹ്റാണ്. അവരിൽ നിന്നും ഉപയോഗപ്പെടുത്തുന്ന സുഖങ്ങളുടെ പേരിൽ അവർക്ക് നൽകപ്പെടുന്ന ഒരു പാരിതോഷികമാണല്ലോ മഹ്ർ. അതാണതിന് പ്രതിഫലം എന്നു പറയുവാൻ കാരണം. നിങ്ങളുടെ ചാരിത്ര്യശുദ്ധി സൂക്ഷിക്കുവാൻ വേണ്ടി നിങ്ങൾ ഉപയോഗപ്പെടുത്തുന്നവർക്ക് ആ പാരിതോഷികം നൽകുന്നതിൽ അമാന്തം വരുത്തുന്നത് ഒട്ടും

ഭൂഷണമല്ല. അത് കൊടുത്തു തീർക്കൽ നിങ്ങളുടെ ഒഴിച്ചുകൂടാത്ത ഒരു കടമയാണ് എന്ന് സാരം.

മഹ്റിന്റെ കാര്യം വളരെ പ്രധാനപ്പെട്ടതാണെങ്കിലും മഹ്ർ തിട്ടപ്പെടുത്തി നിശ്ച യിച്ചു കഴിഞ്ഞശേഷം ഇരുകൂട്ടരും പരസ്പരം തൃപ്തിപ്പെട്ടുകൊണ്ട് അതിൽ വല്ല വിട്ടു വീഴ്ചയും ചെയ്യുന്ന പക്ഷം അതിൽ യാതൊരു തെറ്റുമില്ല. ഭാര്യ അതിന്റെ ഏതാനും ഭാഗമോ, മുഴുവൻ തന്നെയോ ഭർത്താവിന് സന്തോഷപൂർവ്വം ഒഴിവാക്കിക്കൊടുത്താൽ അവൻ പിന്നീട് അതു കൊടുക്കേണ്ടതില്ല. നിശ്ചയിച്ചതിനെക്കാൾ കൂടുതലായി വല്ലതും കൂട്ടിക്കൊടുത്താൽ ഭാര്യക്ക് അത് സ്വീകരിക്കുന്നതിനും വിരോധമില്ല. എന്നൊക്കെയാ ണ് ..... وَلَا جُنَاحَ عَلَيْكُمْ (നിർണയം ചെയ്തതിനുശേഷം നിങ്ങൾ പരസ്പരം തൃപ്തി പ്പെട്ടു കൊടുക്കുന്നതിൽ നിങ്ങൾക്ക് തെറ്റില്ല) എന്ന വാക്യത്തിന്റെ സാരം. ഭാര്യമാ രുടെ ഭാഗത്തുനിന്നു മഹ്റിൽ വല്ലതും വിട്ടുകൊടുക്കുന്ന പക്ഷം അത് സ്വീകരിക്കാമെ ന്നാണ് മുമ്പ് 4-ാം വചനത്തിൽ പ്രസ്താവിച്ചത്. ഇവിടെയാകട്ടെ, വിട്ടുവീഴ്ച രണ്ട് ഭാഗത്തു നിന്നും ആവാമെന്ന് ചൂണ്ടിക്കാട്ടിയിരിക്കുന്നു. അൽബക്വറഃ : 237 ലും ഈ സംഗതിയെപ്പറ്റി പ്രസ്താവിച്ചിട്ടുണ്ട്. പക്ഷേ, ഭർത്താവിന്റെ ഭാഗത്തുനിന്നാണ് കൂടു തൽ ഔദാര്യം പ്രകടമാകേണ്ടത് എന്നുകൂടി അവിടെ അല്ലാഹു പ്രത്യേകം ചൂണ്ടിക്കാ ട്ടിയിരിക്കുന്നു. ഈ വചനം അല്ലാഹു അവസാനിപ്പിക്കുന്നത് إِنَّ اللَّهَ كَانَ عَلِيمًا حَكِيمًا (നിശ്ചയമായും, അല്ലാഹു സർവ്വജ്ഞനും അഗാധജ്ഞനുമാകുന്നു) എന്ന് പറഞ്ഞു കൊണ്ടാണ്. ഈ നിയമ നിർദ്ദേശങ്ങൾ അവതരിപ്പിക്കുന്നത് അല്ലാഹുവാണ്, അവൻ സർവ്വജ്ഞനും അഗാധജ്ഞനുമാണ്, എന്നിരിക്കെ, നിങ്ങളുടെ ഇഹപര നന്മകൾക്ക് ഉപയുക്തവും പ്രായോഗികവുമായ അനുഷ്ഠാന മാർഗം ഏതാണെന്ന് നിങ്ങളെക്കാൾ അറിയുക അവനാണ്, ഈ നിയമ പരിധികളെ നിങ്ങൾ ലംഘിക്കുന്ന പക്ഷം അത് നിങ്ങൾക്ക് തന്നെ ദോഷം വരുത്തും എന്നൊക്കെയാണ് ഈ വാക്യത്തിലടങ്ങിയ ചില സൂചനകൾ.

കഴിഞ്ഞ 22, 23, 24 വചനങ്ങളിലായി വിവാഹം നിഷിദ്ധമാക്കപ്പെട്ട പല സ്ത്രീക ളെക്കുറിച്ചും പ്രസ്താവിച്ച ശേഷം അല്ലാഹു പറയുന്നു: وَأُحِلَّ لَكُم مَّا وَرَاءَ ذَٰلِكُمْ (അതിനു - മേൽപറഞ്ഞതിന് - അപ്പുറമുള്ളവർ നിങ്ങൾക്ക് അനുവദനീയമാക്കപ്പെട്ടി രിക്കുന്നു.) അപ്പോൾ, കുടുംബബന്ധം മൂലം നിഷിദ്ധമാകുന്ന സ്ത്രീകളെല്ലാം മുല കുടി ബന്ധം മൂലവും നിഷിദ്ധമാകുമെന്നും, രണ്ട് സഹോദരികളെ ഒരുമിച്ചു കൂട്ടുന്ന തുപോലെ, ഒരു സ്ത്രീയെയും അവളുടെ അമ്മായി പോലെയുള്ളവരെയും ഒരുമിച്ചു കൂട്ടുന്നതും നിഷിദ്ധമാണെന്നും മറ്റും ഹദീഥുകളിൽ വന്നിട്ടുള്ളത് ഇതിന് എതിരാവു കയില്ലേ എന്ന് വല്ലവർക്കും സംശയം തോന്നിയേക്കാം. ഈ സംശയ സാധ്യതയെ ചൂഷണം ചെയ്തുകൊണ്ടും, പൊക്കിക്കാണിച്ചുകൊണ്ടും തൽപരകക്ഷിക്കാരായ ചില ആളുകൾ ആ ഹദീഥുകൾ ക്വുർആന്റെ പ്രസ്താവനക്ക് നിരക്കാത്തവയാണെന്ന് വരു ത്തിത്തീർക്കുകയും, ഹദീഥിന്റെ പ്രാമാണ്യതയെപ്പോലും ചോദ്യം ചെയ്യുന്നതിനുള്ള ഒരായുധമാക്കി അതിനെ ഉപയോഗപ്പെടുത്തുകയും ചെയ്യാറുണ്ട്. പ്രസ്തുത സംശയ ത്തിനുള്ള മറുപടി താഴെ വിവരിക്കുന്നതിൽനിന്ന് മനസ്സിലാക്കാവുന്നതാണ്:-

വിവാഹം നിഷിദ്ധമാക്കപ്പെട്ട മുഴുവൻ സ്ത്രീകളെയും ഈ വചനങ്ങളിൽ വിശദ മായി വിവരിക്കുകയല്ല അല്ലാഹു ചെയ്തിരിക്കുന്നത്. മുശ്രിക്കുകളായ സ്ത്രീകളെ വിവാഹം ചെയ്‌വാൻ പാടില്ലെന്ന് അൽബക്വറഃ 221 ലും, ഭാര്യയെ മൂന്നു പ്രാവശ്യം

ത്വലാക്വ് (വിവാഹമോചനം) നടത്തിയവന് അവളെ മറ്റൊരാൾ വിവാഹം കഴിച്ചാല ല്ലാതെ വിവാഹം കഴിച്ചുകൂടാ എന്ന് അൽബക്വറഃ 230 ലും അല്ലാഹു വ്യക്തമാക്കിയിരി ക്കുന്നു. അവരെപ്പറ്റി അവിടെ പ്രസ്താവിച്ചത് കൊണ്ട് മതിയാക്കുകയും, ഇവിടെ അവ രെപ്പറ്റി പ്രസ്താവിക്കാതിരിക്കുകയും ചെയ്തതിൽനിന്നുതന്നെ ഈ സംഗതി മനസ്സി ലാക്കാം. കുടുംബബന്ധം, മുലകുടിബന്ധം, വിവാഹബന്ധം എന്നിവ നിമിത്തം വിവാഹം ചെയ്‌വാൻ പാടില്ലാത്ത സ്ത്രീകളിൽ പലരെക്കുറിച്ചും വ്യക്തമായി പ്രസ്താവിക്കുക യും, മറ്റുള്ളവരെക്കുറിച്ചു - വാക്കുകളിൽ നിന്നോ, യുക്തിതത്വങ്ങളിൽനിന്നോ മനസ്സി ലാക്കാവുന്നതുകൊണ്ട് - വ്യക്തമായി പ്രസ്താവിക്കാതിരിക്കുകയുമാണ് ഈ വചന ങ്ങളിൽ ചെയ്തിരിക്കുന്നത്. വ്യക്തമായി പ്രസ്താവിക്കപ്പെടാത്തവരെക്കുറിച്ചാണ് നബിﷺ നമുക്ക് ഹദീഥുകളിൽ വിവരിച്ചു തന്നിരിക്കുന്നതും.

സ്വന്തം മാതാക്കളെപ്പോലെത്തന്നെ, മാതാപിതാക്കളുടെ മാതാക്കളെ (ഉമ്മാമ്മമാ രെ)യും വിവാഹം ചെയ്തുകൂടാ എന്നും, സ്വന്തം പുത്രിമാരെപ്പോലെത്തന്നെ, മക്ക ളുടെ പുത്രിമാരെയും വിവാഹം ചെയ്തുകൂടാ എന്നുമുള്ളതിൽ ആർക്കും തർക്കമില്ല. മാതാപിതാക്കളുടെ മാതാക്കളെ 'മാതാക്കളി'ലും, മക്കളുടെ പുത്രിമാരെ 'പുത്രിമാരി'ലും ഉൾപ്പെടുത്തി മൊത്തത്തിൽ മാതാക്കൾ ( أُمَّهَاتِ ) എന്നും, പുത്രികൾ ( بَنَاتِ ) എന്നും പറഞ്ഞുമതിയാക്കിയിരിക്കുകയാണ്. ഇതുപോലെത്തന്നെ, സഹോദര സഹോദരികളിൽ മാതാവും പിതാവും ഒത്തവരും, പിതാവോ മാതാവോ ഒത്തവരും ഉൾപ്പെടുമെന്നതിലും സംശയമില്ല. ഇവിടെയും 'സഹോദരികൾ, സഹോദരൻ, സഹോദരി' (اخوات،اخ،اخت) എന്നൊക്കെ സാമാന്യമായി പറഞ്ഞു മതിയാക്കിയിരിക്കുകയാണ്. ഇതെല്ലാം ക്വുർആൻ ഉപയോഗിച്ചവാക്കുകളിൽ നിന്നു മനസ്സിലാക്കാവുന്നതുമാണ്. മുലകുടി ബന്ധത്തിലുള്ള മാതാക്കളെയും സഹോദരികളെയും കുറിച്ചു പ്രസ്താവിച്ചപ്പോൾ, മുലകുടിക്കുന്ന കുട്ടിക്കും അവർക്കുമിടയിൽ ആ ബന്ധം സുസ്ഥാപിതമാകുന്നതുപോലെ അത് മറ്റു ള്ളവർക്കിടയിലും സ്ഥാപിതമാകുക അനിവാര്യമാണെന്നു സൂചിപ്പിക്കുന്നു. امهاتكم اللاتى ارضعنكم (നിങ്ങൾക്ക് മുല തന്ന നിങ്ങളുടെ മാതാക്കൾ) എന്നും وَأَخَوَاتُكُم مِّنَ الرَّضَاعَةِ (മുലകുടിബന്ധത്താലുള്ള നിങ്ങളുടെ സഹോദരികൾ) എന്നും വിശേഷിപ്പിച്ചുകൊണ്ടാണത്. അല്ലാത്തപക്ഷം നിങ്ങൾക്ക് മുലതന്ന സ്ത്രീകളും അവരുടെ പുത്രിമാരും എന്ന് പറഞ്ഞാൽ മതിയാകുമായിരുന്നുവല്ലോ. രണ്ടു സഹോദ രികളെ വിവാഹത്തിൽ ഒരുമിച്ചു കൂട്ടുന്നതിനെ നിരോധിച്ചതിൽ അടങ്ങിയ തത്വം ഒരു സ്ത്രീയെയും അവളുടെ മാതാവ്, അമ്മായി മുതലായവരെയും ഒരുമിച്ചു കൂട്ടുമ്പോഴും ഉണ്ടാകുമെന്ന് ആർക്കും മനസ്സിലാക്കാവുന്ന കാര്യമാണ്. എന്നാൽ, സൂചനകളും യുക്തി തത്വങ്ങളും മനസ്സിലാക്കുന്നതിൽ എല്ലാവരും ഒരേ നിലവാരമുള്ളവരായിരിക്കയില്ലല്ലോ. അതുകൊണ്ട് അത്തരം സംഗതികൾ നബിﷺ തന്നെ സമുദായത്തിനു വിവരിച്ചു കൊടു ത്തിരിക്കുകയാണ്. 'നിനക്ക് ഈ പ്രമാണം നാം അവതരിപ്പിച്ചത് അവർക്ക് ഇറക്കപ്പെട്ടി ട്ടുള്ളത് നീ അവർക്ക് വിവരിച്ചു കൊടുക്കുവാൻ വേണ്ടിയാകുന്നു.' (16 : 44) എന്ന് അല്ലാഹു നബിﷺയോട് പറഞ്ഞിട്ടുമുണ്ടല്ലോ. മേൽ വിവരിച്ച വസ്തുതകളിലേക്കുള്ള ഒരു വിരൽചൂണ്ടലായിട്ടാണ് 'ആ സ്ത്രീകൾക്കപ്പുറമുള്ളവർ ( مَّا وَرَاءَ هُنَّ )' എന്ന് പറ യാതെ 'ആ പറഞ്ഞതിനപ്പുറമുള്ളവർ مَّا وَرَاءَ ذَٰلِكُمْ എന്നു ആ വാക്യത്തിൽ ഉപ യോഗിച്ചിരിക്കുന്നതെന്ന് ചില വ്യാഖ്യാതാക്കൾ പ്രസ്താവിച്ചു കാണാം. والله اعلم

وَمَن لَّمۡ يَسۡتَطِعۡ مِنكُمۡ طَوۡلاً أَن يَنكِحَ ٱلۡمُحۡصَنَٰتِ ٱلۡمُؤۡمِنَٰتِ فَمِن مَّا مَلَكَتۡ أَيۡمَٰنُكُم مِّن فَتَيَٰتِكُمُ ٱلۡمُؤۡمِنَٰتِۚ

﴾25﴿ നിങ്ങളിൽനിന്നു വല്ലവർക്കും സത്യവിശ്വാസിനികളായ ചാരിത്ര്യവതികളെ [സ്വതന്ത്ര സ്ത്രീകളെ] വിവാഹം കഴിക്കുന്നതിനു(ള്ളധന) ശേഷി സാദ്ധ്യമാകാത്തപക്ഷം, അപ്പോൾ - സത്യവിശ്വാസിനികളായ നിങ്ങളുടെ വാലിയക്കാരികളിൽ നിങ്ങളുടെ വലങ്കൈകൾ ഉടമപ്പെടുത്തിയവരിൽ നിന്നു (വിവാഹം കഴിച്ചുകൊള്ളുക).

وَٱللَّهُ أَعۡلَمُ بِإِيمَٰنِكُمۚ بَعۡضُكُم مِّنۢ بَعۡضٍۚ

നിങ്ങളുടെ വിശ്വാസത്തെക്കുറിച്ച് അല്ലാഹു ഏറ്റവും അറിയുന്നവനുമാകുന്നു. നിങ്ങളിൽ ചിലർ ചിലരിൽനിന്നുള്ളവരത്രെ. [എല്ലാവരും പരസ്പരം സഹോദരങ്ങളാണല്ലോ.]

فَٱنكِحُوهُنَّ بِإِذۡنِ أَهۡلِهِنَّ وَءَاتُوهُنَّ أُجُورَهُنَّ بِٱلۡمَعۡرُوفِ مُحۡصَنَٰتٍ غَيۡرَ مُسَٰفِحَٰتٍ وَلَا مُتَّخِذَٰتِ أَخۡدَانٍۚ

ആകയാൽ, അവരുടെ ആൾക്കാരുടെ [കൈകാര്യക്കാരുടെ] സമ്മതപ്രകാരം നിങ്ങളവരെ വിവാഹം കഴിച്ചുകൊള്ളുക. (സദാചാര) മര്യാദപ്രകാരം അവരുടെ പ്രതിഫലങ്ങൾ [മഹ്റുകൾ] അവർക്ക് നൽകുകയും ചെയ്യുവിൻ. (അതെ) വേശ്യാവൃത്തരല്ലാത്തവരും, (രഹസ്യ)വേഴ്ചക്കാരെ സ്വീകരിക്കാത്തവരുമായ ചാരിത്ര്യശുദ്ധകളായ നിലയിൽ (അവരെ വിവാഹം കഴിച്ചേക്കുക).

فَإِذَآ أُحۡصِنَّ فَإِنۡ أَتَيۡنَ بِفَٰحِشَةٍ فَعَلَيۡهِنَّ نِصۡفُ مَا عَلَى ٱلۡمُحۡصَنَٰتِ مِنَ ٱلۡعَذَابِۚ ذَٰلِكَ لِمَنۡ خَشِيَ ٱلۡعَنَتَ مِنكُمۡۚ

അങ്ങനെ, അവർക്ക് ചാരിത്ര്യ സംരക്ഷണം ലഭിച്ചിട്ടു [വിവാഹം കഴിഞ്ഞിട്ടു പിന്നെ] അവർ വല്ല നീചവൃത്തിയും കൊണ്ടുവന്നു [ചെയ്തു] വെങ്കിൽ, അപ്പോൾ - ചാരിത്ര്യ ശുദ്ധകളായ [സ്വതന്ത്ര] സ്ത്രീകളുടെ മേലുണ്ടാകുന്ന ശിക്ഷയുടെ പകുതി അവരുടെ മേൽ ഉണ്ടായിരിക്കും. അതു [അടിമകളെ വിവാഹം ചെയ്യാമെന്നുള്ളത്] നിങ്ങളിൽ അസഹ്യ

وَأَن تَصْبِرُواْ خَيْرٌ لَّكُمْ ۗ

തയെ ഭയപ്പെട്ടവർക്കാകുന്നു. നിങ്ങൾ ക്ഷമിക്കുന്നതാവട്ടെ, നിങ്ങൾക്കു (കൂടുതൽ) ഉത്തമവുമത്രെ.

وَٱللَّهُ غَفُورٌ رَّحِيمٌ ﴿٢٥﴾

അല്ലാഹു, വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

---

《25》 وَمَنْ വല്ലവരും, ആർ لَمْ يَسْتَطِعْ അവനു സാദ്ധ്യമായില്ല (എങ്കിൽ) مِنكُمْ നിങ്ങളിൽ നിന്ന് طَوْلًا ശേഷിക്കു, ശേഷിയാൽ, പ്രാപ്തിയാൽ (ധനത്താൽ) أَن يَنكِحَ അവൻ വിവാഹം കഴിക്കുവാൻ الْمُحْصَنَاتِ ചാരിത്ര്യവതികളെ (സ്വതന്ത്രകളെ) الْمُؤْمِنَاتِ സത്യവിശ്വാസിനികളായ فَمِن مَّا مَلَكَتْ എന്നാൽ (അപ്പോൾ) ഉടമപ്പെടുത്തിയവരിൽനിന്ന് أَيْمَانُكُمْ നിങ്ങളുടെ വലംകൈകൾ مِّن فَتَيَاتِكُمُ നിങ്ങളുടെ വാലിയക്കാരി(ദാസി)കളിൽനിന്ന് الْمُؤْمِنَاتِ സത്യവിശ്വാസിനികളായ وَاللَّهُ അല്ലാഹുവാകട്ടെ أَعْلَمُ ഏറ്റവും (നല്ലവണ്ണം) അറിയുന്നവനാണ് بِإِيمَانِكُم നിങ്ങളുടെ വിശ്വാസത്തെപ്പറ്റി بَعْضُكُم നിങ്ങളിൽ ചിലർ مِّن بَعْضٍ ചിലരിൽ നിന്നാണ്, ചിലരിൽ പെട്ടവരാണ് فَانكِحُوهُنَّ ആകയാൽ(അപ്പോൾ) അവരെ നിങ്ങൾ വിവാഹം കഴിക്കുവിൻ بِإِذْنِ സമ്മത പ്രകാരം, അനുവാദത്തോടെ أَهْلِهِنَّ അവരുടെ ആൾക്കാരുടെ, വീട്ടുകാരുടെ وَآتُوهُنَّ അവർക്കു നിങ്ങൾ നൽകുകയും ചെയ്യുവിൻ أُجُورَهُنَّ അവരുടെ പ്രതിഫലങ്ങൾ بِالْمَعْرُوفِ മര്യാദ(സദാചാര) പ്രകാരം مُحْصَنَاتٍ ചാരിത്ര്യശുദ്ധകളായ നിലയിൽ غَيْرَ مُسَافِحَاتٍ വേശ്യാവൃത്തരല്ലാത്ത وَلَا مُتَّخِذَاتِ ഉണ്ടാക്കാത്തവരെ, സ്വീകരിക്കുന്നവരുമല്ലാത്ത أَخْدَانٍ (സ്വകാര്യ) വേഴ്ചക്കാരെ, (രഹസ്യ) തോഴൻമാരെ (ജാരൻമാരെ) فَإِذَا أُحْصِنَّ അങ്ങനെ (എനി - എന്നാൽ) അവർക്കു ചാരിത്ര്യ സംരക്ഷണം ലഭിച്ചാൽ فَإِنْ أَتَيْنَ എന്നിട്ടു അവർ വന്നുവെങ്കിൽ (ചെയ്താൽ) بِفَاحِشَةٍ വല്ല നീചവൃത്തിയും കൊണ്ട് فَعَلَيْهِنَّ എന്നാലവരുടെ മേലുണ്ടായിരിക്കും نِصْفُ مَا യാതൊന്നിന്റെ പകുതി عَلَى الْمُحْصَنَاتِ ചാരിത്ര്യശുദ്ധി ലഭിച്ചവരുടെമേലുള്ള مِنَ الْعَذَابِ ശിക്ഷയിൽനിന്ന് ذَٰلِكَ അത് لِمَنْ خَشِيَ ഭയപ്പെട്ട(പേടിച്ച)വർക്കാണ് الْعَنَتَ അസഹ്യത, കാഠിന്യത مِنكُمْ നിങ്ങളിൽനിന്ന് وَأَن تَصْبِرُوا നിങ്ങൾ ക്ഷമിക്കുന്നതാവട്ടെ خَيْرٌ لَّكُمْ നിങ്ങൾക്ക് ഉത്തമമാണ് وَاللَّهُ അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَّحِيمٌ കരുണാനിധിയാണ്.

---

إِحْصَان എന്ന മൂലത്തിൽനിന്നുള്ള مُحْصنَات ന്റെ അർത്ഥങ്ങളെ സംബന്ധിച്ചു കഴിഞ്ഞ വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചുവല്ലോ. ഈ വചനത്തിൽ ആദ്യത്തെ ആ വാക്ക് സ്വതന്ത്രകളായ സ്ത്രീകൾ എന്ന ഉദ്ദേശ്യത്തിലും, രണ്ടാമത്തേത് പതിവ്രതകളായ സ്ത്രീകൾ എന്ന ഉദ്ദേശ്യത്തിലുമാണ് ഉപയോഗിക്കപ്പെട്ടിരിക്കുന്നത്. ആദ്യത്തേതിനെത്തുടർന്ന് അടിമസ്ത്രീകളെ വിവാഹം കഴിക്കുന്ന കാര്യം പറഞ്ഞതിൽനിന്നും,

രണ്ടാമത്തേതിന്റെ വിവരണമെന്നോണം നീചവൃത്തിയും രഹസ്യവേഴ്ചയും നടത്താത്തവർ എന്നു വിശേഷിപ്പിച്ചതിൽനിന്നും ഈ വ്യത്യസ്ത ഉദ്ദേശ്യങ്ങൾ വ്യക്തമാണ്. 'ചെറുപ്പക്കാരി, യുവതി, ദാസി, വാലിയക്കാരി, അടിമസ്ത്രീ' എന്നൊക്കെയുള്ള അർഥങ്ങളിൽ വരുന്ന فتاة ന്റെ ബഹുവചനമാണ് فَتَيَات (ഫതയാത്ത്) എന്ന പദം. 'നിങ്ങളുടെ വാലിയക്കാരികൾ (فَتَيَاتِكُمْ)' എന്നു പറഞ്ഞതിന്റെ ഉദ്ദേശ്യം, സത്യവിശ്വാസിനികളായ നിങ്ങളുടെ കൂട്ടത്തിൽ വർത്തിച്ചു വരുന്ന അടിമ സ്ത്രീകൾ എന്നത്രെ.

സ്വതന്ത്രകളായ സ്ത്രീകളെ വിവാഹം ചെയ്യുമ്പോൾ, അടിമസ്ത്രീകളെ അപേക്ഷിച്ച് കൂടുതൽ മഹ്ർ നൽകേണ്ടി വരുമല്ലോ. മറ്റുള്ള ബാധ്യതകളും അങ്ങിനെത്തന്നെ. ആകയാൽ സ്വതന്ത്രകളെ വിവാഹം കഴിക്കത്തക്ക ധനപരമായ കഴിവില്ലാതിരിക്കുകയും, വിവാഹം അത്യാവശ്യമായിത്തീരുകയും ചെയ്യുന്നവർക്ക് സത്യവിശ്വാസിനികളായ അടിമസ്ത്രീകളെ വിവാഹം കഴിക്കാമെന്ന് അല്ലാഹു അറിയിക്കുന്നു. തുടർന്നുകൊണ്ട് നിങ്ങളുടെ വിശ്വാസത്തെപ്പറ്റി അല്ലാഹുവിന് നല്ലവണ്ണം അറിയുമെന്നും, നിങ്ങളിൽ ചിലർ ചിലരിൽ നിന്നുള്ളവരാണല്ലോ എന്നും പറഞ്ഞിട്ടുള്ളത് ശ്രദ്ധേയമാകുന്നു. വെളിയിൽ സത്യവിശ്വാസമുള്ളവരാണെന്നു ബോധ്യം വന്നാൽ മതി, യഥാർത്ഥാവസ്ഥ അല്ലാഹുവിന്നേ അറിയുകയുള്ളൂ. കുലീനതയെയും കുടുംബമാഹാത്മ്യത്തെയുംകാൾ സത്യവിശ്വാസത്തിനാണ് വില കൽപിക്കേണ്ടത്. അടിമകളിൽതന്നെ സ്വതന്ത്രരെക്കാൾ വിശ്വാസമുള്ളവരുണ്ടായിരിക്കാം. സംഗതിവശാൽ നിങ്ങളിൽ ചിലർ സ്വതന്ത്രരും ചിലർ അടിമകളും ആയിപ്പോയി എന്നല്ലാതെ മനുഷ്യത്വത്തിലും സത്യവിശ്വാസത്തിലും എല്ലാവരും സമന്മാരും എല്ലാവരും സഹോദരങ്ങളുമാണ്, എന്നിങ്ങനെയുള്ള പല സൂചനകളുമാണ് ആ വാക്കുകളിലുള്ളത്.

അടിമസ്ത്രീകളെ വിവാഹം കഴിക്കുന്നത് അവരുടെ കൈകാര്യക്കാരായ ആളുകളുടെ – അവരുടെ യജമാനന്മാരുടെ – സമ്മതത്തോടുകൂടിയായിരിക്കണമെന്നും, പരിതഃസ്ഥിതികളും കാലദേശ സമ്പ്രദായങ്ങളും അനുസരിച്ച് മര്യാദക്കുള്ള മഹ്ർ അവർക്കും കൊടുക്കണമെന്നും അല്ലാഹു അറിയിക്കുന്നു. കൂടാതെ, ചാരിത്ര്യം സൂക്ഷിക്കുന്നവരും, രഹസ്യമായോ പരസ്യമായോ വ്യഭിചാരവൃത്തികളിൽ ഏർപ്പെടാത്തവരുമായിരിക്കുവാൻ സൂക്ഷിക്കേണമെന്നുകൂടി ഉണർത്തുന്നു. ഇക്കാര്യം എല്ലാ വിവാഹത്തിലും ആലോചിക്കേണ്ടതാണെങ്കിലും അടിമ സ്ത്രീകളെ സംബന്ധിച്ചിടത്തോളം – സ്വതന്ത്രകളായ സ്ത്രീകളെ അപേക്ഷിച്ച് – മാന്യതയും ചാരിത്ര്യവും പാലിക്കുന്നതിൽ അവർ പിന്നോക്കമായിരിക്കുവാൻ ഇടയുള്ളതുകൊണ്ട് പ്രത്യേകം ഉണർത്തിയതായിരിക്കും. الله اعلم

മേൽകണ്ട ഉപാധികളെല്ലാം ഗൗനിച്ചുകൊണ്ടുതന്നെ വിവാഹം നടന്നാലും ചിലപ്പോൾ ആ ഭാര്യമാരിൽനിന്നു വല്ല നീചവൃത്തികളും ഉണ്ടായിക്കൂടാ എന്നില്ലല്ലോ. അങ്ങിനെ വല്ലതും സംഭവിച്ചാൽ നിയമപ്രകാരം അവരെ ശിക്ഷിക്കേണ്ടതാണ്. പക്ഷേ, സ്വതന്ത്രകളായ സ്ത്രീകൾക്ക് നിയമിക്കപ്പെട്ട ശിക്ഷയുടെ പകുതി ശിക്ഷയേ അവർക്ക് നൽകേണ്ടതുള്ളൂവെന്നും അല്ലാഹു കൽപിക്കുന്നു. ഉന്നതരും മാന്യരുമായ ആളുകൾക്ക് ശിക്ഷകളിൽ ലഘൂകരണം നൽകലും, സാധാരണക്കാരും താഴേകിടയിലുള്ളവരുമായ ആളുകൾക്ക് അതിൽ കാഠിന്യം കൂട്ടലുമാണല്ലോ ജനമദ്ധ്യെ പൊതുവെയുള്ള സമ്പ്രദായം. ഇസ്‌ലാമിന്റെ വീക്ഷണഗതി മറിച്ചാണുള്ളതെന്ന് ഇതിൽനിന്നു മനസ്സിലാക്കാം. ശിക്ഷയുടെ പകുതി കൃത്യമായി കണക്കാക്കപ്പെടുവാൻ സാദ്ധ്യമല്ലാത്ത ശിക്ഷാനിയമങ്ങളിൽ ഭരണാധിപന്മാരുടെയും, ന്യായാധിപന്മാരുടെയും തീരുമാനമനുസരിച്ചു ചെയ്യാവുന്നതാണെന്നത്രെ പണ്ഡിതാഭിപ്രായം.

സ്വതന്ത്രകളെ വിവാഹം ചെയ്‌വാൻ കഴിവില്ലാതിരിക്കുന്നതിനുപുറമെ, ഒരു വിവാഹം കഴിക്കാതിരുന്നാൽ ചാരിത്ര്യം പാലിക്കുവാൻ കഴിയാതെ ദുർവൃത്തികൾക്കു വശംവദരായിത്തീർന്നേക്കുമെന്നു ഭയപ്പെടുകയും ചെയ്യുന്നവർക്കു മാത്രമേ അടിമകളെ വിവാഹം കഴിച്ചുകൂടൂ എന്നു അല്ലാഹു അവസാനം പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നു. (ذَٰلِكَ لِمَنْ خَشِيَ ٱلْعَنَتَ مِنكُمْ) അതോടൊപ്പം തന്നെ, കഴിവതും ക്ഷമിക്കുകയും, അങ്ങനെ അടിമവിവാഹം ഒഴിവാക്കുകയും ചെയ്യുന്നതാണ് കൂടുതൽ നല്ലത് എന്നു കൂടി ഉണർത്തുന്നു. ഒരു പക്ഷേ, കുറെ കഴിയുമ്പോൾ സ്വതന്ത്രകളെത്തന്നെ വിവാഹം ചെയ്യുവാനുള്ള സാഹചര്യം ഉണ്ടാവാമല്ലോ. അന്യരുടെ ഉടമസ്ഥതയിലുള്ള അടിമകളെ വിവാഹം കഴിക്കുന്നത് മാന്യതക്കും അന്തസ്സിനും യോജിച്ചതുമല്ല. അവരിൽ ജനിക്കുന്നകുട്ടികൾ അടിമകളുമായിരിക്കും. ഇതെല്ലാം കാരണമായിട്ടാണ് ഈ വിഷയത്തെ ഇത്ര ശക്തിയായി അല്ലാഹു നിരുൽസാഹപ്പെടുത്തുന്നത്.

## വിഭാഗം - 5

يُرِيدُ ٱللَّهُ لِيُبَيِّنَ لَكُمْ وَيَهْدِيَكُمْ سُنَنَ ٱلَّذِينَ مِن قَبْلِكُمْ وَيَتُوبَ عَلَيْكُمْ ۗ وَٱللَّهُ عَلِيمٌ حَكِيمٌ ﴿٢٦﴾

**﴾26﴿ നിങ്ങൾക്ക് (നിങ്ങളുടെ നടപടിക്രമങ്ങൾ) വിവരിച്ചു തരുവാൻ അല്ലാഹു ഉദ്ദേശിക്കുന്നു; നിങ്ങളുടെ മുമ്പുണ്ടായിരുന്നവരുടെ ചര്യകളെ നിങ്ങൾക്ക് കാട്ടിത്തരുവാനും, നിങ്ങളുടെ പശ്ചാത്താപം സ്വീകരിക്കുവാനും (അവൻ ഉദ്ദേശിക്കുന്നു).**

**അല്ലാഹു സർവ്വജ്ഞനും അഗാധജ്ഞനുമാകുന്നു.**

وَٱللَّهُ يُرِيدُ أَن يَتُوبَ عَلَيْكُمْ وَيُرِيدُ ٱلَّذِينَ يَتَّبِعُونَ ٱلشَّهَوَٰتِ أَن تَمِيلُوا۟ مَيْلًا عَظِيمًا ﴿٢٧﴾

**﴾27﴿ അല്ലാഹു, നിങ്ങളുടെ പശ്ചാത്താപം സ്വീകരിക്കുവാൻ ഉദ്ദേശിക്കുന്നു; ഇച്ഛകളെ പിൻപറ്റികൊണ്ടിരിക്കുന്നവർ, നിങ്ങൾ (നേർമാർഗം വിട്ടു) വമ്പിച്ച തോതിൽ തെറ്റിപ്പോകുവാനും ഉദ്ദേശിക്കുന്നു.**

يُرِيدُ ٱللَّهُ أَن يُخَفِّفَ عَنكُمْ ۚ وَخُلِقَ ٱلْإِنسَـٰنُ ضَعِيفًا ﴿٢٨﴾

**﴾28﴿ നിങ്ങൾക്ക് ലഘുവാക്കിത്തരുവാൻ അല്ലാഹു ഉദ്ദേശിക്കുന്നു. ബലഹീനനായിട്ടത്രെ മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നതും.**

---

﴾26﴿ يُرِيدُ ٱللَّهُ അല്ലാഹു ഉദ്ദേശിക്കുന്നു لِيُبَيِّنَ لَكُمْ നിങ്ങൾക്കവൻ വിവരിച്ചു തരുവാൻ وَيَهْدِيَكُمْ നിങ്ങൾക്കു കാട്ടി (മാർഗദർശനം) തരുവാനും سُنَنَ ٱلَّذِينَ യാതൊരു കൂട്ടരുടെ ചര്യ(നടപടി) കളെ مِن قَبْلِكُمْ നിങ്ങളുടെ മുമ്പുള്ള وَيَتُوبَ

പശ്ചാത്താപം സ്വീകരിക്കുവാനും عَلَيْكُمْ നിങ്ങളുടെ وَاللَّهُ عَلِيمٌ അല്ലാഹു സർവ്വജ്ഞനാണ് حَكِيمٌ അഗാധജ്ഞനാണ് ﴿27﴾ وَاللَّهُ അല്ലാഹുവാകട്ടെ يُرِيدُ അവൻ ഉദ്ദേശിക്കുന്നു أَن يَتُوبَ മടക്കം (പശ്ചാത്താപം) സ്വീകരിക്കുവാൻ عَلَيْكُمْ നിങ്ങളുടെ وَيُرِيدُ ഉദ്ദേശിക്കുകയും ചെയ്യുന്നു الَّذِينَ يَتَّبِعُونَ പിൻപറ്റിവരുന്നവർ الشَّهَوَاتِ ഇച്ഛകളെ أَن تَمِيلُوا നിങ്ങൾ തെറ്റി(ചരിഞ്ഞു - മറിഞ്ഞു) പോകുവാൻ مَيْلًا തെറ്റൽ, മറിയൽ عَظِيمًا വമ്പിച്ചതായ ﴿28﴾ يُرِيدُ اللَّهُ അല്ലാഹു ഉദ്ദേശിക്കുന്നു أَن يُخَفِّفَ ലഘുവാക്കിത്തരുവാൻ عَنكُمْ നിങ്ങൾക്ക് وَخُلِقَ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു الْإِنسَانُ മനുഷ്യൻ ضَعِيفًا ബലഹീനനായി

---

സാരം ഇങ്ങിനെ ഗ്രഹിക്കാം:- സാന്മാർഗികമായി നിങ്ങൾ അനുഷ്ഠിച്ചു പോരേണ്ടുന്ന നടപടി ക്രമങ്ങൾ എന്തൊക്കെയാണെന്ന് നിങ്ങൾക്കു വിവരിച്ചു തരുക, മുൻകഴിഞ്ഞ പ്രവാചകന്മാരുടെയും സജ്ജനങ്ങളുടെയും സച്ചരിതങ്ങളെ നിങ്ങൾ അനുകരിക്കുമാറാക്കുക, ദുർവൃത്തികളിൽനിന്നും പാപങ്ങളിൽ നിന്നും നിങ്ങളെ വിമുക്തരാക്കുക, അങ്ങനെ, അല്ലാഹുവിന്റെ മാപ്പിനും അനുഗ്രഹത്തിനും നിങ്ങളെ പാത്രീഭൂതരാക്കുക. ഇതൊക്കെയാണ് ഇങ്ങിനെയുള്ള നിയമ നിർദ്ദേശങ്ങൾ വിവരിച്ചു തരുന്നതു മുഖേന അല്ലാഹു ഉദ്ദേശിക്കുന്നത്. നിങ്ങളുടെ നന്മക്കും ഗുണത്തിനും ഉപയുക്തമായ മാർഗം ഏതാണെന്ന് കൂടുതൽ അറിയുക അല്ലാഹുവിനാണല്ലോ. നിങ്ങൾ പാപങ്ങളിൽ നിന്ന് വിമുക്തരായിരിക്കണമെന്ന് അല്ലാഹു ഉദ്ദേശിക്കുന്നു. അതേ സമയത്ത് നിങ്ങൾ നേർമാർഗത്തിൽനിന്ന് നിശ്ശേഷം പിഴച്ചുകാണണമെന്നാണ് ദേഹേച്ഛകളുടെ അടിമകളായ പിശാചിന്റെ ആൾക്കാർ ആഗ്രഹിക്കുന്നത്. അതുകൊണ്ട് അവരുടെ ദുഷ്പ്രേരണകൾക്കും. പ്രകോപനങ്ങൾക്കും നിങ്ങൾ വില കൽപിക്കരുത്. മനുഷ്യൻ ഉൽകൃഷ്ട സൃഷ്ടി തന്നെ. അതേ സമയത്ത് അവന്ന് പല ദൗർബല്യങ്ങളുമുണ്ട്. അവന്റെ വികാരങ്ങളെ മുഴുവൻ അടക്കിയൊതുക്കി വെക്കുവാൻ അവനു സാധിക്കയില്ല. ഈ ദൗർബല്യം കണക്കിലെടുത്തുകൊണ്ട് പ്രായോഗികവും ലാഘവപ്രദവുമായ നടപടി ക്രമങ്ങളാണ് അല്ലാഹു നിങ്ങൾക്ക് നിശ്ചയിച്ചിരിക്കുന്നത്. അക്കൂട്ടത്തിൽ ഒന്നത്രെ സ്വതന്ത്രകളെ വിവാഹം കഴിക്കുവാൻ സാധിക്കാത്തപക്ഷം അടിമകളെ വിവാഹം കഴിക്കാമെന്നു നിശ്ചയിച്ചതും.

يَا أَيُّهَا الَّذِينَ آمَنُوا لَا تَأْكُلُوا أَمْوَالَكُم بَيْنَكُم بِالْبَاطِلِ إِلَّا أَن تَكُونَ تِجَارَةً عَن تَرَاضٍ مِّنكُمْ ۚ وَلَا تَقْتُلُوا أَنفُسَكُمْ ۚ إِنَّ اللَّهَ كَانَ بِكُمْ رَحِيمًا ﴿٢٩﴾

﴿29﴾ **ഹേ വിശ്വസിച്ചവരേ, നിങ്ങളുടെ സ്വത്തുക്കൾ നിങ്ങൾക്കിടയിൽ [തമ്മതമ്മിൽ] അന്യായമായി നിങ്ങൾ തിന്നരുത്; നിങ്ങളിൽനിന്നും അന്യോന്യം തൃപ്തിയോടെയുള്ള വല്ല കച്ചവടവും ആയാലൊഴികെ. [അതിനു വിരോധമില്ല] നിങ്ങൾ നിങ്ങളെത്തന്നെ കൊല്ലുകയും ചെയ്യരുത്.**

**നിശ്ചയമായും അല്ലാഹു, നിങ്ങളെക്കുറിച്ചു കരുണയുള്ളവനാകുന്നു.**

وَمَن يَفۡعَلۡ ذَٰلِكَ عُدۡوَٰنًا وَظُلۡمًا فَسَوۡفَ نُصۡلِيهِ نَارًاۚ وَكَانَ ذَٰلِكَ عَلَى ٱللَّهِ يَسِيرًا ﴿٣٠﴾

**﴾30﴿ ആരെങ്കിലും അതിക്രമമായും, അക്രമമായും അങ്ങനെ ചെയ്യുന്ന പക്ഷം, നാം അവനെ വഴിയെ അഗ്നിയിൽ [നരകത്തിൽ] കടത്തി എരിയിക്കുന്നതാണ്. അത്, അല്ലാഹുവിന്റെ മേൽ ഒരു എളുപ്പമുള്ള കാര്യമാകുന്നു.**

---

﴾29﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ لاتَأْكُلُوا നിങ്ങൾ തിന്നരുത് أَمْوَالَكُمْ നിങ്ങളുടെ സ്വത്തുക്കൾ بَيْنَكُمْ നിങ്ങൾക്കിടയിൽ, നിങ്ങൾ തമ്മിൽ بِالْبَاطِلِ അന്യായമായി, ന്യായമല്ലാത്ത വഴിക്ക് إِلاأَنْ تَكُونَ അത് ആയാലൊഴികെ تِجَارَةً കച്ചവടം, വല്ല കച്ചവടവും عَنْ تَرَاضٍ അന്യോന്യം തൃപ്തിയോടെ مِنْكُمْ നിങ്ങളിൽനിന്ന് وَلاتَقْتُلُوا നിങ്ങൾ കൊല്ലുക (വധിക്കുക)യും ചെയ്യരുത് أَنْفُسَكُمْ നിങ്ങളുടെ സ്വന്തങ്ങളെ, ദേഹങ്ങളെ (നിങ്ങളെത്തന്നെ) إِنَّاللَّهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു بِكُمْ رَحِيمًا നിങ്ങളെപ്പറ്റി കരുണ(കൃപ)യുള്ളവൻ ﴾30﴿ وَمَنْ يَفْعَلْ ആരെങ്കിലും ചെയ്യുന്നപക്ഷം ذَٰلِكَ അത് (അങ്ങനെ) عُدْوَانًا അതിക്രമമായി, ക്രമം തെറ്റലായിട്ട് وَظُلْمًا അക്രമമായും فَسَوْفَ എന്നാൽ വഴിയെ نُصْلِيهِ അവനെ നാം കടത്തി എരിയിക്കും نَارًا തീയിൽ, അഗ്നിയിൽ وَكَانَ ذَٰلِكَ അതാകുന്നു, ആയിരിക്കുന്നു عَلَى اللَّهِ അല്ലാഹുവിന്റെ മേൽ يَسِيرًا ഒരു നിസ്സാരമായത്, എളുപ്പമുള്ളത്.

---

അനാഥകളെയും, സ്ത്രീകളെയും സംബന്ധിച്ചും, അനന്തരാവകാശത്തെയും വിവാഹത്തെയും സംബന്ധിച്ചും മറ്റും പല കാര്യങ്ങളും വിവരിച്ചശേഷം, ധനപരമായ തുറയിൽ മനുഷ്യൻ അനുസരിക്കേണ്ടുന്ന ചില കാര്യങ്ങൾ വിവരിക്കുകയാണ്. പലിശ ഇടപാടുകൾ, കൃത്രിമ വിൽപനകൾ, ചൂതാട്ടം, പന്തയം, ഷോടതി, മായം ചേർക്കൽ ആദിയായ നിയമാനുസൃതമല്ലാത്ത എല്ലാ മാർഗങ്ങളിലൂടെയും ധനം കരസ്ഥമാക്കുന്നതിനെ അല്ലാഹു നിരോധിക്കുന്നു. പരസ്പരം തൃപ്തിപ്പെട്ടുകൊണ്ടു ചെയ്യുന്നതും അതോടുകൂടി നിയമ വിരോധമില്ലാത്തതുമായ എല്ലാ ക്രയവിക്രയങ്ങളും അനുവദിക്കുകയും ചെയ്യുന്നു. അല്ലാഹു അനുവദിക്കാത്ത ഒരു ഇടപാട് നടക്കുമ്പോൾ ഇടപാടുകാരുടെ തൃപ്തിയുടെ പേരിൽ അത് അനുവദനീയമാകുകയില്ല. അനുവദനീയമായ കൊള്ളക്കൊടുക്കലുകളിൽ ഇരുഭാഗക്കാരുടെയും തൃപ്തിയുണ്ടായിരിക്കൽ ആവശ്യമാകുന്നു.

ഇടപാടുകാരുടെ തൃപ്തിയുടെ സാക്ഷാൽക്കരണം സാധിക്കുവാൻ വേണ്ടിയാണ് ഇടപാടുകളിൽ രണ്ടുതരം خِيَار (അഭിപ്രായ സ്വാതന്ത്ര്യം) ഇസ്‌ലാമിൽ അനുവദിക്കപ്പെട്ടിരിക്കുന്നത്.

(1) ഇടപാട് നടക്കുന്ന സദസ്സിൽനിന്ന് പിരിഞ്ഞു പോകും മുമ്പ് ഇടപാട് ഉറപ്പിക്കുവാനും, വേണ്ടെന്നുവെക്കുവാനുമുള്ള സ്വാതന്ത്ര്യം. ഇത് خِيَارالْمَجْلِس (സദസ്സിലെ സ്വാതന്ത്ര്യം) എന്ന പേരിൽ അറിയപ്പെടുന്നു.

(2) സദസ്സിൽ നിന്ന് പിരിഞ്ഞശേഷവും രണ്ടിലൊന്ന് – ഇടപാട് ഉറപ്പിക്കലോ തള്ളിക്കളയലോ – ചെയ്‌വാൻ പരസ്പരം അവധി വെച്ചുകൊണ്ടുള്ള സ്വാതന്ത്ര്യം. ഇത് خِيَار الشَرط (നിബന്ധന വെച്ചുകൊണ്ടുള്ള സ്വാതന്ത്ര്യം) എന്ന പേരിലും അറിയപ്പെടുന്നു. ഈ خيَار മൂന്നു ദിവസംവരെ മാത്രമേ പാടുള്ളൂ. നബിﷺ പറയുന്നു: 'വിൽക്കുന്നവനും വാങ്ങുന്നവനും അവർ(സ്ഥലം വിട്ടു)പിരിഞ്ഞു പോകാത്തപ്പോൾ അഭിപ്രായ സ്വാതന്ത്ര്യമുണ്ടായിരിക്കും. അഭിപ്രായ സ്വാതന്ത്ര്യത്തിന്റെ ഇടപാടായിരുന്നാലൊഴികെ. ഒരാൾ ഇടപാട് ഒഴിഞ്ഞു കളയുമെന്നു ഭയന്ന് മറ്റേയാൾ അവനെ (വേഗം) വിട്ടുപിരിയുവാൻ പാടുള്ളതല്ല.' (അ; ദാ; തി; ന.) വിശദവിവരം ഹദീഥിന്റെയും, ഫിക്ഹിന്റെയും ഗ്രന്ഥങ്ങളിൽനിന്നറിയേണ്ടതാകുന്നു.

لَا تَقْتُلُوٓا۟ أَنفُسَكُمْ (നിങ്ങൾ നിങ്ങളുടെ സ്വന്തങ്ങളെ – നിങ്ങളെത്തന്നെ – കൊല്ലരുത്) എന്ന് ഇവിടെ പറഞ്ഞതിന്റെ ഉദ്ദേശ്യം മൂന്നു പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെടാറുണ്ട്.

(1) നിങ്ങൾ തമ്മതമ്മിൽ കൊല ചെയ്യരുതെന്ന്. മിക്ക വ്യാഖ്യാതാക്കളും ഇതാണ് സ്വീകരിച്ചിരിക്കുന്നത്. സത്യവിശ്വാസികളെല്ലാം ഒരു ശരീരാംശങ്ങളെപ്പോലെയാണല്ലോ. അപ്പോൾ, ഒരാൾ കൊല്ലപ്പെടുന്ന പക്ഷം അത് സ്വന്തം ശരീരത്തെത്തന്നെ ബാധിക്കുകയാണ് ചെയ്യുന്നത്. ഇതാണ് 'നിങ്ങളെത്തന്നെ കൊല്ലരുത്' എന്ന വാക്കിലെ സൂചന.

(2) പാപങ്ങളും അക്രമങ്ങളും പ്രവർത്തിക്കുക വഴി നിങ്ങൾ നിങ്ങളെ സ്വയം കൊല്ലരുത്. അഥവാ നിങ്ങളുടെ നാശത്തിനു നിങ്ങൾതന്നെ വഴിയൊരുക്കരുത്.

(3) ആത്മഹത്യ ചെയ്തോ, മരണത്തിനു ഹേതുവാകുന്ന കാര്യങ്ങൾ ചെയ്തോ നിങ്ങൾ നിങ്ങളെത്തന്നെ നശിപ്പിക്കരുത്. ഈ മൂന്ന് ഉദ്ദേശ്യങ്ങളും വരുവാൻ സാധ്യതയുള്ള ഒരു വാക്യം തന്നെയാണത്.

ഒരു യാത്രയിൽ അംറുബ്നുൽ ആസ് (റ) തനിക്കു ജനാബത്ത് (വലിയ അശുദ്ധി) ബാധിച്ചപ്പോൾ, തണുപ്പു സഹിക്കവയ്യാത്ത കാരണത്താൽ കുളിക്കുന്നതിനു പകരം 'തയമ്മും' കൊണ്ടു മതിയാക്കി. ചില സ്വഹാബികൾ ഈ വിവരം നബിﷺയെ അറിയിച്ചു. തിരുമേനി അംറ് (റ) നെ ചോദ്യം ചെയ്തപ്പോൾ, 'അല്ലാഹുവിന്റെ റസൂലേ, തണുപ്പു എന്നെ കൊന്നുകളയുമെന്നു ഞാൻ ഭയപ്പെട്ടു; لَا تَقْتُلُوٓا۟ أَنفُسَكُمْ (നിങ്ങൾ നിങ്ങളെത്തന്നെ കൊല്ലരുത്) എന്ന് അല്ലാഹു പറഞ്ഞിട്ടുമുണ്ടല്ലോ' എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. ഇത് കേട്ടപ്പോൾ നബിﷺ ആക്ഷേപമൊന്നും പറയാതെ മൗനമവലംബിക്കുകയാണ് ചെയ്തത്. ഈ സംഭവം അഹ്മദ്, അബൂദാവൂദ്(റ) മുതലായവർ ഉദ്ധരിച്ചതാണ്. ആത്മഹത്യ ചെയ്യുന്നവന് സ്വർഗം ലഭിക്കുകയില്ലെന്നും മറ്റും പ്രസ്താവിച്ചുകൊണ്ടുള്ള പല ഹദീഥുകളും പ്രസ്താവ്യമാകുന്നു. മനുഷ്യരുടെ ധനവും ദേഹവും സുരക്ഷിതമായിരിക്കുവാനുള്ള ഇത്തരം നിരോധങ്ങളും ശാസനകളും അല്ലാഹു നൽകിക്കൊണ്ടിരിക്കുന്നത് അല്ലാഹുവിനു നിങ്ങളുടെ നേരെയുള്ള കാരുണ്യവും കൃപയും കൊണ്ടാണ് എന്നത്രെ അവസാനവാക്യം (إِنَّ ٱللَّهَ كَانَ بِكُمْ رَحِيمًا) ചൂണ്ടിക്കാട്ടുന്നത്. കഴിഞ്ഞ 28-ാം വചനത്തിന്റെ അവസാനത്തിൽ മനുഷ്യൻ ദുർബ്ബലനായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നുവെന്ന് പറഞ്ഞുവല്ലോ. ആ ദൗർബ്ബല്യം കണക്കിലെടുത്തുകൊണ്ട് അല്ലാഹു അവനോട് കാണിക്കുന്ന കാരുണ്യത്തിന്റെ ഒരു മഹത്തായ ഉദാഹരണം അടുത്ത വചനത്തിൽ അല്ലാഹു പ്രസ്താവിക്കുന്നത് നോക്കുക:-

إِن تَجْتَنِبُواْ كَبَآئِرَ مَا تُنْهَوْنَ عَنْهُ نُكَفِّرْ عَنكُمْ سَيِّـَٔاتِكُمْ وَنُدْخِلْكُم مُّدْخَلًا كَرِيمًا ﴿٣١﴾

**﴿31﴾ നിങ്ങളോട് വിരോധിക്കപ്പെടുന്നവയിലെ വൻകാര്യങ്ങൾ [മഹാപാപങ്ങൾ] നിങ്ങൾ വർജ്ജിക്കുന്ന പക്ഷം, നിങ്ങളുടെ തിന്മകളെ നിങ്ങളിൽ നിന്നു നാം മൂടി വെ(ച്ചുമാപ്പാ)ക്കുന്നതാണ്; നിങ്ങളെ മാന്യമായ ഒരു പ്രവേശനസ്ഥാനത്തു നാം പ്രവേശിപ്പിക്കുന്നതുമാണ്.**

---

﴿31﴾ إِنْ تَجْتَنِبُوا നിങ്ങൾ വിട്ടകലുന്ന (വർജ്ജിക്കുന്ന)പക്ഷം كَبَائِرَ വൻ കാര്യങ്ങളെ (വൻ കുറ്റങ്ങളെ) مَا تُنْهَوْنَ നിങ്ങളോടു വിരോധിക്കപ്പെടുന്നതിലെ عَنْهُ അതിനെപ്പറ്റി نُكَفِّرْ عَنْكُمْ നിങ്ങൾക്ക് (നിങ്ങളിൽ നിന്ന്) നാം മൂടിവെക്കും, മറച്ചുകളയും سَيِّئَاتِكُمْ നിങ്ങളുടെ തിന്മകൾ, ദോഷങ്ങൾ وَنُدْخِلْكُمْ നിങ്ങളെ നാം പ്രവേശിപ്പിക്കുകയും ചെയ്യും مُدْخَلًا ഒരു പ്രവേശന സ്ഥാനത്ത്, ഒരു പ്രവേശിപ്പിക്കൽ كَرِيمًا മാന്യമായ, ഉദാരമായ

---

സത്യവിശ്വാസികൾക്ക് വളരെയധികം ആശ നൽകുന്ന ഒരു വാഗ്ദാനമാണ് ഈ വചനം. മനുഷ്യൻ ഒരു വശത്തിലൂടെ ഉൽകൃഷ്ട സൃഷ്ടിയാണെങ്കിലും മറ്റൊരു വശത്തിലൂടെ ദുർബ്ബലനുമാണല്ലോ. അവന്റെ രക്ഷക്കും മോക്ഷത്തിനും ഹാനികരമായ എല്ലാ കാര്യങ്ങളെയും അല്ലാഹു അവന് വിവരിച്ചു കൊടുക്കുകയും, അവയിൽ നിന്ന് അവനെ വിലക്കുകയും ചെയ്തിട്ടുണ്ട്. അവന്റെ ദൗർബ്ബല്യം നിമിത്തം ആ വിലക്കപ്പെട്ട കാര്യങ്ങളിൽ നിന്നും പരിപൂർണമായി വിമുക്തരായിരിക്കുന്നവർ വളരെ വിരളമായേ ഉണ്ടാകൂ. അതുകൊണ്ട് പരമകാരുണികനും, മനുഷ്യരെപ്പറ്റി മനുഷ്യരെക്കാൾ അറിയുന്ന രക്ഷിതാവുമായ അല്ലാഹു അവന് നൽകുന്ന അതിമഹത്തായ ഒരു ഔദാര്യമത്രെ ഈ വചനത്തിൽ കാണുന്നത്. വിരോധിക്കപ്പെട്ട മുഴുവൻ പാപങ്ങളും അവർ വർജ്ജിക്കുന്നില്ലെങ്കിൽ, അവയിലുള്ള വൻകാര്യങ്ങളാകുന്ന മഹാപാപങ്ങളെങ്കിലും വർജ്ജിക്കുന്ന പക്ഷം, ചെറിയതരം പാപങ്ങളെ അല്ലാഹു അവരിൽ നിന്നു മൂടിവെച്ചു മാപ്പാക്കിക്കൊടുക്കും എന്നുള്ളതാണത്. അത്രയുമല്ല, അവരെ മാന്യമായ ഒരു സ്ഥാനത്ത് പ്രവേശിപ്പിച്ചു ആദരിക്കുമെന്നുകൂടി വാഗ്ദാനം ചെയ്യുന്നു. ഈ മാന്യസ്ഥാനം കൊണ്ടുദ്ദേശ്യമാകട്ടെ, സ്വർഗമല്ലാതെ മറ്റൊന്നുമല്ലതാനും. അല്ലാഹുവിന് സദാസമയത്തും നാം പ്രത്യേകം നന്ദികാണിക്കുവാൻ കടപ്പെട്ട ഒരു മഹാനുഗ്രഹമാണിതെന്ന് പറയേണ്ടതില്ലല്ലോ.

എന്നാൽ, മഹാപാപങ്ങൾ ( الْكَبَائِر ) ഏതൊക്കെയാണ്? ഇതിനു ക്ലിപ്തമായ ഒരു ഉത്തരം പറയത്തക്ക വ്യക്തമായ തെളിവുകളൊന്നും ഖുർആനിലോ ഹദീഥിലോ കാണുന്നില്ല. ഏതാനും ചില നിർവ്വചനങ്ങൾ ചില മഹാൻമാരുടെ പ്രസ്താവനകളിൽ കാണാമെന്നു മാത്രം. അവ പരിശോധിക്കുമ്പോൾ നമുക്ക് ഏതാണ്ട് ഇങ്ങിനെ മനസ്സിലാക്കുവാൻ കഴിയും. കഠിനമായ ശിക്ഷയെക്കുറിച്ച് താക്കീത് ചെയ്യപ്പെട്ട കാര്യങ്ങൾ, അല്ലാഹുവിന്റെ ശാപകോപങ്ങൾക്കു കാരണമാകുമെന്ന് പ്രസ്താവിക്കപ്പെട്ട കാര്യങ്ങൾ, കർശനമായ ഭാഷയിൽ നിരോധിക്കപ്പെട്ട കാര്യങ്ങൾ, ഇഹത്തിൽ വെച്ചുതന്നെ ശിക്ഷാ

നടപടികൾക്കു വിധേയമാകുന്ന കാര്യങ്ങൾ മുതലായവയും, അല്ലാഹുവിന്റെ മഹത്വത്തെയോ അധികാരാവകാശങ്ങളെയോ ധിക്കരിക്കുന്ന തരത്തിലുള്ളവയും, സമുദായമദ്ധ്യെ സമാധാന ഭംഗമുണ്ടാക്കുന്നവയും, തമ്മതമ്മിൽ പാലിക്കേണ്ടുന്ന ചാർച്ചാബന്ധങ്ങളെ ലംഘിക്കുന്നവയുമായ എല്ലാ പാപങ്ങളും വൻകുറ്റങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുന്നതാണ്.

പ്രബലമായ ചില ഹദീഥുകളിൽ ഏഴു മഹാപാപങ്ങളെ നബിﷺ എടുത്തു പറഞ്ഞിട്ടുള്ളത് പ്രസിദ്ധമാകുന്നു. 'വിനാശകരങ്ങളായ ഏഴു പാപങ്ങളെ ( **السبع الموبقات** ) നിങ്ങൾ വർജ്ജിക്കുവിൻ' എന്നു നബിﷺ പറഞ്ഞപ്പോൾ, 'ഏതാണവ'? എന്നു ചില സ്വഹാബികൾ ചോദിക്കുകയുണ്ടായി. അപ്പോൾ തിരുമേനി പറഞ്ഞു: "അല്ലാഹുവിനോട് പങ്കുചേർക്കലും, അല്ലാഹു നിരോധിച്ചിട്ടുള്ള ആത്മാവിനെ (ആളെ) ന്യായപ്രകാരമല്ലാതെ വധിക്കലും, സിഹ്റും (ആഭിചാരവും), പലിശ തിന്നലും, അനാഥയുടെ സ്വത്തു തിന്നലും, യുദ്ധത്തിരക്കുള്ള (ശത്രുക്കളുമായി ഏറ്റുമുട്ടിക്കൊണ്ടിരിക്കുന്ന) ദിവസം പിൻതിരിഞ്ഞു പോകലും, സത്യവിശ്വാസിനികളും ദുർവൃത്തികളറിയാത്തവരുമായ സ്ത്രീകളെക്കുറിച്ചു വ്യഭിചാരാരോപണം ചെയ്യലുമാകുന്നു." ഈ നബി വചനം ബുഖാരി, മുസ്ലിം (റ) തുടങ്ങിയ ഹദീഥ് പണ്ഡിതന്മാർ രേഖപ്പെടുത്തിയിട്ടുള്ളതാണ്. ബുഖാരിയും, മുസ്ലിമും(റ) മറ്റു പലരും നിവേദനം ചെയ്തിട്ടുള്ള വേറെ ചില ഹദീഥുകളിൽ, മഹാപാപങ്ങളായി വേറെയും ചില കാര്യങ്ങൾ എണ്ണിക്കാണാം. മാതാപിതാക്കളെ വെറുപ്പിക്കുക, അവരെ ശപിക്കുക, കള്ളസാക്ഷ്യം പറയുക, കള്ള സത്യം ചെയ്യുക മുതലായവ അതിൽ ഉൾപെടുന്നു. അപ്പോൾ, മഹാപാപങ്ങൾ ഇന്നിന്നവ മാത്രമാണെന്ന് നബിﷺയും തിട്ടപ്പെടുത്തിപ്പറഞ്ഞിട്ടില്ലെന്നും, സന്ദർഭോചിതം അവയിൽ പ്രധാനപ്പെട്ട ചിലവ ചൂണ്ടിക്കാട്ടുകയാണ് അവിടുന്ന് ചെയ്തിരിക്കുന്നതെന്നും ഇതിൽനിന്നു മനസ്സിലാക്കാമല്ലോ. ക്വുർആന്റെയും നബി വചനങ്ങളുടെയും വെളിച്ചത്തിൽ പരിശോധിച്ചാൽ, മഹാപാപങ്ങൾ എഴുപതും അതിലധികവും കാണുമെന്നു മുൻഗാമികളായ ചില പണ്ഡിതന്മാർ പ്രസ്താവിച്ചു കാണുന്നു.

ഈ വിഷയത്തിൽ, ഇബ്നു അബ്ബാസ്(റ) പ്രസ്താവിച്ചതായി വന്നിട്ടുള്ള പല രിവായത്തുകളിൽ ഇബ്നുജരീർ(റ), ഇബ്നു അബീഹാതിം(റ) മുതലായവർ ഉദ്ധരിച്ച ഒരു രിവായത്ത് പ്രത്യേകം ശ്രദ്ധേയമാകുന്നു. ആ രിവായത്തിന്റെ സാരം ഇതാണ്: "മഹാപാപങ്ങൾ ഏതൊക്കെയാണ്? അവ ഏഴെണ്ണമാണോ?" എന്ന് ചോദിക്കപ്പെട്ടപ്പോൾ ഇബ്നു അബ്ബാസ്(റ) പറഞ്ഞു: "അത് ഏഴിനെക്കാൾ അടുപ്പം എഴുനൂറിനോടാണ്. എങ്കിലും പാപമോചനം തേടുന്നതോടുകൂടി മഹാപാപം ഇല്ല. പതിവാക്കുന്നതോടുകൂടി നിസ്സാര പാപവും ഇല്ല." പാപങ്ങൾ എത്ര വമ്പിച്ചതായാലും അവയിൽ നിന്ന് വേണ്ടതുപോലെ ഖേദിച്ചു മടങ്ങുകയും, അല്ലാഹുവിനോട് പാപമോചനം തേടുകയും ചെയ്യുന്ന പക്ഷം അല്ലാഹു അത് പൊറുത്തു കൊടുത്തേക്കുമെന്നും, അവ എത്ര നിസ്സാരമായാലും ഖേദിച്ചു മടങ്ങാതെ ആവർത്തിച്ചുകൊണ്ടിരിക്കുന്നപക്ഷം അവ വമ്പിച്ച പാപങ്ങളായി കലാശിക്കുമെന്നുമാണ് ഇബ്നു അബ്ബാസ്(റ) ചൂണ്ടിക്കാട്ടുന്നത്. ഇന്നതെല്ലാം വൻകുറ്റങ്ങളും, ഇന്നതെല്ലാം ചെറിയ കുറ്റങ്ങളുമാണെന്ന് നിർണയിച്ചു പറയുക സാധ്യമല്ലെന്ന് ഇതിൽ നിന്നെല്ലാം സ്പഷ്ടമാണല്ലോ. വമ്പിച്ച പാപങ്ങൾ വർജ്ജിക്കുകയും ചെറിയ പാപങ്ങളിൽ നിന്ന് പശ്ചാത്തപിക്കുകയും ചെയ്യുന്ന സജ്ജനങ്ങളിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ, ആമീൻ.

وَلَا تَتَمَنَّوْاْ مَا فَضَّلَ ٱللَّهُ بِهِۦ بَعْضَكُمْ عَلَىٰ بَعْضٍ ۚ لِّلرِّجَالِ نَصِيبٌ مِّمَّا ٱكْتَسَبُواْ ۖ وَلِلنِّسَآءِ نَصِيبٌ مِّمَّا ٱكْتَسَبْنَ ۚ وَسْـَٔلُواْ ٱللَّهَ مِن فَضْلِهِۦٓ ۗ

إِنَّ ٱللَّهَ كَانَ بِكُلِّ شَىْءٍ عَلِيمًا ﴿٣٢﴾

**﴿32﴾ നിങ്ങളിൽ ചിലർക്ക് ചിലരെക്കാൾ അല്ലാഹു ശ്രേഷ്ഠത നൽകി (അഥവാ അനുഗ്രഹം ചെയ്തു) കൊടുത്തിട്ടുള്ളതിനെ നിങ്ങൾ കൊതിക്കരുത്. പുരുഷന്മാർക്ക് അവർ സമ്പാദിച്ചുണ്ടാക്കിയതിൽ നിന്ന് ഓഹരിയുണ്ടായിരിക്കും; സ്ത്രീകൾക്ക് അവർ സമ്പാദിച്ചുണ്ടാക്കിയതിൽ നിന്നും ഓഹരിയുണ്ടായിരിക്കും. അല്ലാഹുവിനോട് അവന്റെ അനുഗ്രഹത്തിൽ (അഥവാ ഔദാര്യത്തിൽ) നിന്നും നിങ്ങൾ ചോദിക്കുകയും ചെയ്യുവിൻ.**

**നിശ്ചയമായും അല്ലാഹു, എല്ലാ കാര്യത്തെപ്പറ്റിയും അറിയുന്നവനാകുന്നു.**

---

﴿32﴾ وَلَا تَتَمَنَّوْا നിങ്ങൾ കൊതിക്കരുത്, വ്യാമോഹിക്കരുത് مَا فَضَّلَ ശ്രേഷ്ഠമാക്കിയതിനെ, അനുഗ്രഹം (ഔദാര്യം) നൽകിയതിന് اللَّهُ അല്ലാഹു بِهِ അത് മുഖേന, അതിനെ بَعْضَكُمْ നിങ്ങളിൽ ചിലർക്ക്, ചിലരെ عَلَىٰ بَعْضٍ ചിലരെക്കാൾ لِلرِّجَالِ പുരുഷന്മാർക്കുണ്ട് نَصِيبٌ ഓഹരി, പങ്ക് مِمَّا اكْتَسَبُوا അവർ സമ്പാദിച്ചു (ചെയ്തു)ണ്ടാക്കിയതിൽനിന്ന് وَلِلنِّسَاءِ സ്ത്രീകൾക്കുമുണ്ട് نَصِيبٌ ഓഹരി, പങ്ക് مِمَّا اكْتَسَبْنَ അവർ ചെയ്തു(സമ്പാദിച്ചു)ണ്ടാക്കിയതിൽ നിന്ന് وَاسْأَلُوا ചോദിക്കുകയും ചെയ്യുവിൻ اللَّهَ അല്ലാഹുവിനോട് مِن فَضْلِهِ അവന്റെ അനുഗ്രഹ(ഔദാര്യ)ത്തിൽനിന്ന്, ദയയിൽനിന്ന് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു, ആയിരിക്കുന്നു بِكُلِّ شَيْءٍ എല്ലാകാര്യത്തെ (വസ്തുവെ)ക്കുറിച്ചും عَلِيمًا അറിയുന്നവൻ.

---

അന്യരുടെ ജീവനും സ്വത്തും അക്രമിക്കുന്നതിനെപ്പറ്റി പ്രസ്താവിച്ചശേഷം, അത്തരം അനീതികൾക്കു കാരണമായിത്തീരുന്ന ദുർമോഹങ്ങൾ പോലും ഉപേക്ഷിക്കണമെന്ന് അല്ലാഹു ഉപദേശിക്കുന്നു. ധനം, സുഖസൗകര്യങ്ങൾ, സ്ഥാനമാനങ്ങൾ, പ്രകൃതി വിശേഷതകൾ, സ്വഭാവഗുണങ്ങൾ എന്നിങ്ങിനെ പലതിലും ചിലർക്ക് മറ്റുള്ളവരെക്കാൾ അല്ലാഹു ശ്രേഷ്ഠത നൽകിയിരിക്കുമല്ലോ. ആ വക ഗുണങ്ങൾ തങ്ങൾക്ക് വേണമെന്ന് വ്യാമോഹിക്കുകയും, അതിൽ അസൂയപ്പെടുകയും ചെയ്യരുത്. പുരുഷന്മാരായാലും സ്ത്രീകളായാലും അവരവർ ചെയ്തു സമ്പാദിക്കുന്ന കർമങ്ങളും, അദ്ധ്വാനങ്ങളും അനുസരിച്ചുള്ള നേട്ടവും പ്രതിഫലവും എല്ലാവർക്കും ലഭിക്കും. പുരുഷന്മാർക്കും സ്ത്രീകൾക്കും അവരവരുടെതായ ചില പ്രത്യേകതകളുണ്ടായിരിക്കും. അതനുസരിച്ചു ഇരുകൂട്ടരും വർത്തിക്കുകയല്ലാതെ അന്യരുടെ നേട്ടങ്ങളിൽ വ്യാമോഹിച്ചിട്ടു കാര്യമി

ല്ല. മറ്റുള്ളവർക്കുള്ള നന്മകൾ തങ്ങൾക്കും ഉണ്ടാവണമെന്ന് ആഗ്രഹിക്കുകയും, അതിനുവേണ്ടി യത്നിക്കുകയും, അതോടുകൂടി അല്ലാഹുവിന്റെ അനുഗ്രഹവും ഔദാര്യവും തങ്ങളിൽ വർഷിച്ചു കൊണ്ടിരിക്കുവാൻ അവനോട് പ്രാർഥിക്കുകയുമാണ് വേണ്ടത്. ആർക്കെല്ലാമാണ്, എന്തെല്ലാമാണ്, എപ്പോഴൊക്കെയാണ് നൽകേണ്ടത്; അല്ലെങ്കിൽ നൽകാതിരിക്കേണ്ടത് എന്നൊക്കെ അല്ലാഹുവിനു ശരിക്കും അറിയാം എന്നിപ്രകാരമാണ് മൊത്തത്തിൽ ഈ വചനത്തിന്റെ സാരം.

'രണ്ടുകൂട്ടരിൽ – അതായത്, അല്ലാഹു ധനം നൽകിയിട്ട് അത് വേണ്ടപ്പെട്ട വിഷയത്തിൽ ചിലവഴിച്ചു തീർക്കുന്നവനിലും, അവൻ വിജ്ഞാനം നൽകിയിട്ട് അതുപ്രകാരം വിധിക്കുകയും അത് (മറ്റുള്ളവർക്ക്) പഠിപ്പിക്കുകയും ചെയ്യുന്നവനിലും – അല്ലാതെ അസൂയയില്ല.' എന്ന് നബി തിരുമേനിﷺ അരുളിച്ചെയ്തതായി ബുഖാരി, മുസ്‌ലിം(റ) തുടങ്ങിയവർ ഉദ്ധരിച്ചിട്ടുണ്ട്. ഈ നബി വചനവും ഈ ക്വുർആൻ വചനവും തമ്മിൽ പൊരുത്തക്കേടുണ്ടെന്നു പ്രത്യക്ഷത്തിൽ തോന്നിയേക്കാം. വാസ്തവത്തിൽ പൊരുത്തക്കേടൊന്നുമില്ല തന്നെ. പ്രസ്തുത രണ്ടു കൂട്ടരെപ്പോലെയുള്ള ആ ഭാഗ്യം തങ്ങൾക്കും ഉണ്ടാവാനുള്ള ആഗ്രഹമുണ്ടായിരിക്കണമെന്നും, ധനവും വിജ്ഞാനവും ലഭിക്കുമ്പോൾ അവരെപ്പോലെ പ്രവർത്തിക്കുവാനുള്ള സന്നദ്ധതയുണ്ടായിരിക്കണമെന്നുമാണ് നബിﷺ പറഞ്ഞതിന്റെ താൽപര്യം. 'അസൂയ (حَسَد)' എന്നപദം ഇവിടെ കേവലം ഒരു അലങ്കാരപ്രയോഗം മാത്രമാകുന്നു. മറ്റുള്ളവർക്ക് ലഭിക്കുന്ന നന്മയിൽ വെറുപ്പ് തോന്നുകയും, അത് തനിക്കാണ് വേണ്ടതെന്ന് വ്യാമോഹിക്കുകയും ചെയ്യുക എന്ന അർത്ഥത്തിലുള്ള അസൂയയല്ല – മറിച്ച് അതുപോലെയുള്ള സൽഗുണങ്ങൾ തനിക്കും ഉണ്ടായിരിക്കണമെന്നുള്ള ആഗ്രഹമാണ് – ഈ ഹദീഥിൽ പറഞ്ഞ അസൂയകൊണ്ട് വിവക്ഷ.

وَلِكُلٍّ جَعَلْنَا مَوَٰلِىَ مِمَّا تَرَكَ ٱلْوَٰلِدَانِ وَٱلْأَقْرَبُونَ ۚ

**《33》 എല്ലാവർക്കും (തന്നെ, തങ്ങളുടെ) മാതാപിതാക്കളും, അടുത്ത കുടുംബങ്ങളും വിട്ടേച്ചു പോയതിനു [സ്വത്തിനു] നാം ബന്ധപ്പെട്ടവരെ [അവകാശികളെ] ഏർപ്പെടുത്തിയിരിക്കുന്നു.**

وَٱلَّذِينَ عَقَدَتْ أَيْمَٰنُكُمْ فَـَٔاتُوهُمْ نَصِيبَهُمْ ۚ إِنَّ ٱللَّهَ كَانَ عَلَىٰ كُلِّ شَىْءٍ شَهِيدًا ﴿٣٣﴾

**നിങ്ങളുടെ സത്യങ്ങൾ (അഥവാ വലങ്കൈകൾ) ബന്ധം സ്ഥാപിച്ചിട്ടുള്ളവർക്ക് അവരുടെ ഓഹരി നിങ്ങൾ കൊടുത്തു കൊള്ളുവിൻ. നിശ്ചയമായും അല്ലാഹു, എല്ലാകാര്യത്തിനും (ദൃക്) സാക്ഷിയാകുന്നു.**

---

《33》 وَلِكُلٍّ എല്ലാവർക്കും, എല്ലാറ്റിനും جَعَلْنَا നാം ആക്കി (ഏർപ്പെടുത്തി)യിരിക്കുന്നു مَوَالِيَ ബന്ധപ്പെട്ടവരെ (അവകാശികളെ) مِمَّاتَرَكَ വിട്ടുപോയതിന്, വിട്ടുപോയതിൽ നിന്ന് الْوَالِدَانِ മാതാപിതാക്കൾ وَالأَقْرَبُونَ അടുത്ത കുടുംബങ്ങളും

(അധികം അടുത്ത ബന്ധുക്കളും) وَالَّذِينَ യാതൊരുകൂട്ടർ عَقَدَتْ കെട്ടിയിരിക്കുന്നു, ഉറപ്പിച്ചു, സ്ഥാപിച്ചു(വോ) أَيْمَانُكُمْ നിങ്ങളുടെ സത്യങ്ങൾ, വലങ്കൈകൾ فَآتُوهُمْ എന്നാലവർക്ക് നിങ്ങൾ കൊടുക്കുവിൻ نَصِيبَهُمْ അവരുടെ ഓഹരി إِنَّ اللَّهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു, ആയിരിക്കുന്നു عَلَىٰ كُلِّ شَيْءٍ എല്ലാകാര്യത്തിനും, വസ്തുവിന്റെമേലും شَهِيدًا സാക്ഷി (ദൃക്സാക്ഷി)

---

ഈ വചനത്തിലെ വാക്കുകളെയും, പ്രയോഗങ്ങളെയും, വൈയാകരണ നിയമങ്ങളെയും, ബന്ധപ്പെട്ട ചില രിവായത്തുകളെയും അടിസ്ഥാനമാക്കി ഒന്നിലധികം രൂപത്തിൽ ഇതിന് അർത്ഥവ്യാഖ്യാനം നൽകപ്പെട്ടു കാണാം. കൂടുതൽ പ്രസക്തമായത് മാത്രം ചുവടെ ഉദ്ധരിക്കുന്നു. അതിനു മുമ്പായി ഇതിലെ ചില പദങ്ങളെക്കുറിച്ചു സാമാന്യം അറിയുന്നത് നന്നായിരിക്കും.

مَوَالِي (മവാലീ) എന്ന വാക്കിന്റെ ഏകവചനം مَوْلَى (മൗലാ) എന്നാകുന്നു. ഏതെങ്കിലും നിലക്ക് പരസ്പരം അണഞ്ഞ ബന്ധമുള്ളവർക്കെല്ലാം ഇത് ഉപയോഗിക്കപ്പെടും. ഉദാഹരണമായി: അടിമ, യജമാനൻ, അടിമത്തത്തിൽ നിന്നു മോചിപ്പിച്ച ആൾ, അതിൽനിന്നു മോചിപ്പിക്കപ്പെട്ടവൻ, അയൽക്കാരൻ, ഉടമസ്ഥൻ, സഖ്യബന്ധമുള്ളവൻ, ആദർബന്ധു, അടുത്ത ചങ്ങാതി, അടുത്ത കുടുംബമുള്ളവൻ എന്നിവർക്കെല്ലാം ആ വാക്ക് ഉപയോഗിക്കാറുണ്ട്. അനന്തരസ്വത്തിന്റെ അവകാശികൾ പൊതുവിലാണ് ഇവിടെ അതുകൊണ്ടു വിവക്ഷ എന്നും, കുടുംബബന്ധം കൊണ്ട് കൂടുതൽ അടുപ്പമുള്ള അവകാശികളായ 'അസ്വബ': (الْعَصَبَة)ക്കാർ പ്രത്യേകമാണ് വിവക്ഷ എന്നും രണ്ടു അഭിപ്രായങ്ങളുണ്ട്.

يَمِين (യമീൻ) എന്ന വാക്കിന്റെ ബഹുവചനമാണ് أَيْمَان (അയ്മാൻ). ഇതു സത്യം - ശപഥം - എന്ന അർഥത്തിലും, വലങ്കൈ എന്ന അർഥത്തിലും സാധാരണ ഉപയോഗിക്കപ്പെടും. സഖ്യം, സന്ധി, ഉടമ്പടി പോലെയുള്ള പ്രധാന കരാറു വ്യവസ്ഥകൾ ഉറപ്പിക്കുമ്പോൾ അത് അന്യോന്യം കൈ (വലങ്കൈ) പിടിച്ചുകൊണ്ടും ശപഥ വാക്യങ്ങൾ മുഖേന ഉറപ്പിച്ചുകൊണ്ടുമാണല്ലോ നടക്കുക. ആ നിലക്ക് 'യമീനി'ന്റെ വാക്കർഥം രണ്ടിൽ ഏത് സ്വീകരിച്ചാലും ശരി, അത്തരം കരാറുകളും വ്യവസ്ഥകളും സ്ഥാപിക്കുന്നതിന് عَقد اليَمِين എന്നു പറയാവുന്നതാണ്. ഇതനുസരിച്ച് عَقَدَتْ أَيْمَانُكُمْ (നിങ്ങളുടെ സത്യങ്ങൾ - വലങ്കൈകൾ - സ്ഥാപിച്ചു) എന്നു പറഞ്ഞത് സഖ്യ ഉടമ്പടിയെ ഉദ്ദേശിച്ചാണെന്നത്രെ അധിക വ്യാഖ്യാതാക്കളുടെയും അഭിപ്രായം. വിവാഹ ഇടപാടിനെ ഉദ്ദേശിച്ചാണെന്നും ചിലർക്ക് അഭിപ്രായമുണ്ട്.

കൂടാതെ, ഈ ആയത്തിലെ ഒന്നാമത്തെ വാക്യം وَالأَقْرَبُونَ എന്നിടത്ത് അവസാനിക്കുന്നതായും, وَالَّذِينَ മുതൽ نَصِيبَهُمْ വരെയുള്ള ഭാഗം രണ്ടാമതൊരു വാക്യമായുമാണ് മിക്കവരും കണക്കാക്കുന്നത്. ഇതനുസരിച്ചാണ് وَالأَقْرَبُونَ എന്നിടത്ത് 'വക്ഫ്' (നിറുത്തിവായന) ചെയ്തു വരുന്നതും. പരിഭാഷയിൽ നാം സ്വീകരിച്ചിരിക്കുന്നതും ഇപ്രകാരമാകുന്നു. ആദ്യം മുതൽ نَصِيبَهُمْ വരെയുള്ളതെല്ലാം ചേർന്ന് ഒരേ വാക്യമായും ചില വ്യാഖ്യാതാക്കൾ കണക്കാക്കി വരുന്നു. ഇതനുസരിച്ച് അതിന് ഇങ്ങിനെ അർഥം നൽകാവുന്നതാണ്: 'മാതാപിതാക്കളും അടുത്ത കുടുംബങ്ങളും നിങ്ങളുടെ

വലങ്കൈകൾ - സത്യങ്ങൾ - ബന്ധം സ്ഥാപിച്ചിട്ടുള്ളവരും വിട്ടുപോയ സ്വത്തിന് എല്ലാവർക്കും നാം ബന്ധപ്പെട്ടവരെ - അവകാശികളെ - ഏർപ്പെടുത്തിയിരിക്കുന്നു.' എനി നമുക്ക്, മേൽസൂചിപ്പിച്ച പ്രസക്ത വ്യാഖ്യാനങ്ങളുടെ ചുരുക്കം മനസ്സിലാക്കാം:-

وَالَّذِينَ മുതൽക്കുള്ളത് ഒരു വാക്യവും അതിന്റെ മുമ്പുള്ളത് വേറൊരു വാക്യവുമാണെന്ന അഭിപ്രായക്കാർ ആയത്തിന് രണ്ടു തരത്തിൽ വ്യാഖ്യാനം നൽകാറുണ്ട്:

(1) ആദ്യത്തെ വാക്യത്തിന്റെ സാരം, മാതാപിതാക്കളും അടുത്ത കുടുംബങ്ങളും മരണപ്പെട്ടു പോകുമ്പോൾ അവർ വിട്ടേച്ചു പോകുന്ന സ്വത്തിനു എല്ലാവർക്കും തന്നെ അല്ലാഹു നിശ്ചിത അവകാശികളെ ഏർപ്പെടുത്തിയിട്ടുണ്ട് എന്നും രണ്ടാമത്തെ വാക്യത്തിന്റെ സാരം, നിങ്ങളുമായി സഖ്യബന്ധം നിലവിലുള്ളവർക്ക് ആ സഖ്യബന്ധമനുരിച്ച് നിങ്ങൾ നിർവ്വഹിച്ചു കൊടുക്കേണ്ടതുള്ള ബാധ്യതകളിൽ സ്വത്തവകാശമല്ലാത്ത എല്ലാ ബാധ്യതകളും നിങ്ങൾ നിർവ്വഹിച്ചു കൊടുക്കണം എന്നും, മദീനാ ഹിജ്റഃയെത്തുടർന്നു മുഹാജിറുകളുടെയും അൻസ്വാരികളുടെയും ഇടക്ക് നബിﷺ സ്ഥാപിച്ചിരുന്ന സാഹോദര്യബന്ധത്തിന്റെ അടിസ്ഥാനത്തിൽ അവർ അന്യോന്യം സ്വത്തവകാശം നൽകി വന്നിരുന്നതിനെയും, ജാഹിലിയ്യാ കാലത്ത് അന്യോന്യം സ്വത്തവകാശം വകവെച്ചുകൊണ്ട് അറബികളിൽ പതിവുണ്ടായിരുന്ന സഖ്യബന്ധങ്ങളെയും നിറുത്തൽ ചെയ്യലും, ഇസ്‌ലാമിലെ അനന്തരാവകാശ നിയമവ്യവസ്ഥപ്രകാരമുള്ള അവകാശികൾക്കു മാത്രമേ മേലിൽ സ്വത്തവകാശമുള്ളൂവെന്ന് സ്ഥാപിക്കലുമാണ് ഈ വചനം ചെയ്യുന്നത് എന്നത്രെ ഈ വ്യാഖ്യാനത്തിന്റെ താൽപര്യം.

(2) ഒന്നാമത്തെ വാക്യത്തിന്റെ സാരം, മാതാപിതാക്കളും അടുത്ത കുടുംബങ്ങളും വിട്ടുപോയ സ്വത്തിന് എല്ലാവർക്കും തന്നെ അടുത്ത കുടുംബബന്ധമുള്ള - അസ്വബക്കാരായി അറിയപ്പെടുന്ന - അവകാശികളെ നിശ്ചയിച്ചിട്ടുണ്ട് എന്നും, രണ്ടാം വാക്യത്തിന്റെ സാരം, വിവാഹബന്ധം സ്ഥാപിതമായിട്ടുള്ളവർക്ക് - ഭാര്യാഭർത്താക്കൾക്ക് - അവരുടെ നിശ്ചിത ഓഹരി കൊടുക്കണമെന്നും ആകുന്നു. അതായത് ഭാര്യാഭർത്താക്കളുടെ നിശ്ചിത ഓഹരികൾ (ഭർത്താവാണെങ്കിൽ പകുതിയും; നാലിലൊന്നും; ഭാര്യയാണെങ്കിൽ ഭർത്താവിന്റെ പകുതിയും), മാത്രം നൽകുകയും ബാക്കിയെല്ലാം ആ അടുത്ത അവകാശികൾക്ക് - അസ്വബക്കാർക്ക് - കൊടുക്കുകയുമാണ് വേണ്ടതെന്നു താൽപര്യം.

ആയത്തിന്റെ ആദ്യം മുതൽ نَصِيبَهُمْ വരെയുള്ളതെല്ലാം ചേർന്നു ഒരേ വാക്യമാണെന്ന അഭിപ്രായമനുസരിച്ച് അതിന്റെ സാരം ഇങ്ങിനെയായിരിക്കും: മാതാപിതാക്കളും, അടുത്ത കുടുംബങ്ങളും, വിവാഹബന്ധം സ്ഥാപിതമായവരും - അഥവാ ഭാര്യാഭർത്താക്കളും - വിട്ടുപോയ സ്വത്തിന് അല്ലാഹു നിശ്ചിത അവകാശികളെ എല്ലാവർക്കും ഏർപ്പെടുത്തി വെച്ചിരിക്കുന്നു. അഥവാ ആ അവകാശികൾക്ക് മാത്രമേ മേലിൽ അനന്തരാവകാശമുള്ളൂ. ആ അവകാശികൾ ഓരോരുത്തർക്ക് നിശ്ചയിക്കപ്പെട്ടിട്ടുള്ള ഓഹരി നൽകേണ്ടതാണ്. മേൽക്കണ്ടതല്ലാത്ത ചില വ്യാഖ്യാനങ്ങളും ബന്ധപ്പെട്ട ചില വിശദീകരണങ്ങളും ഇവിടെ കാണാമെങ്കിലും അതിലേക്കു പ്രവേശിക്കേണ്ടുന്ന ആവശ്യം കാണുന്നില്ല.

## വിഭാഗം - 6

ٱلرِّجَالُ قَوَّٰمُونَ عَلَى ٱلنِّسَآءِ بِمَا فَضَّلَ ٱللَّهُ بَعۡضَهُمۡ عَلَىٰ بَعۡضٍ وَبِمَآ أَنفَقُواْ مِنۡ أَمۡوَٰلِهِمۡۚ فَٱلصَّٰلِحَٰتُ قَٰنِتَٰتٌ حَٰفِظَٰتٌ لِّلۡغَيۡبِ بِمَا حَفِظَ ٱللَّهُۚ

﴿34﴾പുരുഷന്മാർ സ്ത്രീകളുടെ മേൽ (കാര്യം) നടത്തിപ്പുകാരാണ്; അവരിൽ [മനുഷ്യരിൽ] ചിലരെ ചിലരെക്കാൾ അല്ലാഹു ശ്രേഷ്ഠരാക്കിയിരിക്കുന്നതുകൊണ്ടും, അവർ [പുരുഷന്മാർ] തങ്ങളുടെ സ്വത്തുക്കളിൽ നിന്ന് ചിലവഴിക്കുന്നതുകൊണ്ടും. [ഇതാണതിനു കാരണം] എന്നാൽ, സദ്‌വൃത്തകളായുള്ളവർ അനുസരണമുള്ളവരും, അല്ലാഹു കാത്തു സൂക്ഷിച്ചപ്രകാരം അസാന്നിധ്യത്തിൽ കാത്തു സൂക്ഷിക്കുന്നവരുമാകുന്നു.

وَٱلَّٰتِي تَخَافُونَ نُشُوزَهُنَّ فَعِظُوهُنَّ وَٱهۡجُرُوهُنَّ فِي ٱلۡمَضَاجِعِ وَٱضۡرِبُوهُنَّۖ فَإِنۡ أَطَعۡنَكُمۡ فَلَا تَبۡغُواْ عَلَيۡهِنَّ سَبِيلًاۗ

യാതൊരു സ്ത്രീകളുടെ പിണക്കം [അനുസരണക്കേട്] നിങ്ങൾ ഭയപ്പെടുന്നുവോ, അവർക്ക് നിങ്ങൾ സദുപദേശം നൽകുകയും, കിടപ്പു സ്ഥാനങ്ങളിൽ അവരെ വെടിയുകയും, അവരെ അടിക്കുകയും ചെയ്തു കൊള്ളുവിൻ. എന്നിട്ട്, അവർ നിങ്ങളെ അനുസരിച്ചുവെങ്കിൽ (പിന്നെ) അവർക്കെതിരിൽ നിങ്ങൾ ഒരു മാർഗവും അന്വേഷിക്കരുത്.

إِنَّ ٱللَّهَ كَانَ عَلِيّٗا كَبِيرٗا ﴿٣٤﴾

നിശ്ചയമായും അല്ലാഹു ഉന്നതനും, വലിയവനുമാകുന്നു.

وَإِنۡ خِفۡتُمۡ شِقَاقَ بَيۡنِهِمَا فَٱبۡعَثُواْ حَكَمٗا مِّنۡ أَهۡلِهِۦ وَحَكَمٗا مِّنۡ أَهۡلِهَآ

﴿35﴾ അവർ രണ്ടുപേർക്കുമിടയിൽ നിങ്ങൾ പിളർപ്പു [ഛിദ്രം] ഭയപ്പെട്ടുവെങ്കിലോ, അപ്പോൾ, അവന്റെ ആൾക്കാരിൽ നിന്ന് ഒരു വിധികർത്താവിനെ [മദ്ധ്യസ്ഥനെ]യും, അവളുടെ ആൾക്കാരിൽ നിന്ന് ഒരു വിധികർത്താവിനെ [മദ്ധ്യസ്ഥനെ]യും നിങ്ങൾ നിയോഗിക്കുവിൻ.

| | |
|---|---|
| إِن يُرِيدَآ إِصۡلَٰحٗا يُوَفِّقِ ٱللَّهُ بَيۡنَهُمَآۗ | **ഇരുകൂട്ടരും (അവർക്കിടയിൽ) നന്നാക്കുവാൻ ഉദ്ദേശിക്കുന്ന പക്ഷം, രണ്ടു പേർക്കുമിടയിൽ അല്ലാഹു യോജിപ്പുണ്ടാക്കുന്നതാണ്.** |
| إِنَّ ٱللَّهَ كَانَ عَلِيمًا خَبِيرٗا ﴿٣٥﴾ | **നിശ്ചയമായും അല്ലാഹു, സർവ്വ ജ്ഞനും, സൂക്ഷ്മജ്ഞനുമാകുന്നു.** |

﴾34﴿ الرِّجَالُ പുരുഷന്മാർ قَوَّامُونَ നിലകൊള്ളുന്നവരാണ്, നടത്തിപ്പുകാരാണ്, അധികാരസ്ഥന്മാരാണ്, രക്ഷകന്മാരാണ് عَلَى النِّسَاءِ സ്ത്രീകളിൽ, സ്ത്രീകളുടെ മേൽ بِمَا فَضَّلَ ശ്രേഷ്ഠമാക്കിയതുകൊണ്ട്, മെച്ചപ്പെടുത്തിയതിനാൽ اللَّهُ അല്ലാഹു بَعْضَهُمْ അവരിൽ ചിലരെ عَلَى بَعْضٍ ചിലരെക്കാൾ وَبِمَا أَنْفَقُوا അവർ ചിലവഴിക്കുന്നതുകൊണ്ടും مِنْ أَمْوَالِهِمْ അവരുടെ സ്വത്തുക്കളിൽ നിന്ന് فَالصَّالِحَاتُ എന്നാൽ സദ്വൃത്തകളായവർ, നല്ല സ്ത്രീകൾ, കൊള്ളാവുന്നവർ قَانِتَاتٌ അനുസരണം (ഒതുക്കം - അച്ചടക്കം) ഉള്ളവരാണ് حَافِظَاتٌ കാക്കുന്ന (സൂക്ഷിക്കുന്ന)വരാണ് لِلْغَيْبِ അസാന്നിദ്ധ്യത്തെ (അഭാവാവസ്ഥയിൽ) بِمَا حَفِظَ اللَّهُ അല്ലാഹു(കാത്തു) സൂക്ഷിച്ചപ്രകാരം, കാത്തതുകൊണ്ട് وَاللَّاتِي യാതൊരു സ്ത്രീകൾ تَخَافُونَ നിങ്ങൾ ഭയപ്പെടും, ഭയപ്പെടുന്ന نُشُوزَهُنَّ അവരുടെ പിണക്കത്തെ, അനുസരണക്കേട് فَعِظُوهُنَّ അവർക്ക് നിങ്ങൾ സദുപദേശം ചെയ്യുവിൻ وَاهْجُرُوهُنَّ അവരെ നിങ്ങൾ വെടിയുകയും ചെയ്യുവിൻ فِي الْمَضَاجِعِ കിടപ്പു സ്ഥാനങ്ങളിൽ وَاضْرِبُوهُنَّ അവരെ നിങ്ങൾ അടിക്കുകയും ചെയ്യുവിൻ فَإِنْ أَطَعْنَكُمْ എന്നിട്ടു (എന്നാൽ) അവർ നിങ്ങളെഅനുസരിച്ചെങ്കിൽ, വഴിപ്പെട്ടാൽ فَلَا تَبْغُوا എന്നാൽ നിങ്ങൾ തേടേണ്ട, അന്വേഷിക്കരുത് عَلَيْهِنَّ അവരുടെ മേൽ, അവർക്കെതിരെ سَبِيلًا ഒരു മാർഗം, വഴി إِنَّ اللَّهَ നിശ്ചയമായും അല്ലാഹു كَانَ عَلِيًّا അവൻ ഉന്നതനാകുന്നു, മേലെയുള്ളവനാണ് كَبِيرًا വലിയവൻ, മഹാനായ ﴾35﴿ وَإِنْ خِفْتُمْ നിങ്ങൾ ഭയന്നുവെങ്കിൽ شِقَاقَ പിളർപ്പ്, ഛിദ്രം, ഭിന്നിപ്പ് بَيْنِهِمَا അവർ രണ്ടുപേർക്കുമിടയിൽ فَابْعَثُوا എന്നാൽ നിങ്ങൾ എഴുന്നേൽപിക്കുവിൻ, അയക്കുക, നിയോഗിക്കുക حَكَمًا ഒരു വിധികർത്താവിനെ (മദ്ധ്യസ്ഥനെ) مِنْ أَهْلِهِ അവന്റെ ആൾക്കാരി(കൂട്ടക്കാരി)ൽ നിന്ന് وَحَكَمًا ഒരു വിധി കർത്താവിനെയും مِنْ أَهْلِهَا അവളുടെ ആൾക്കാരിൽ നിന്ന് إِنْ يُرِيدَا അവർ രണ്ടാളും ഉദ്ദേശിക്കുന്നപക്ഷം إِصْلَاحًا നന്നാക്കൽ, നന്മവരുത്തൽ يُوَفِّقِ ഒപ്പിക്കും, യോജിപ്പുവരുത്തും اللَّهُ അല്ലാഹു بَيْنَهُمَا അവർ രണ്ടാൾക്കിടയിൽ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു كَانَ عَلِيمًا അറിയുന്നവനാകുന്നു, സർവ്വജ്ഞനാണ് خَبِيرًا സൂക്ഷ്മജ്ഞാനി

വൈവാഹിക ജീവിതത്തിൽ ഭാര്യാഭർത്താക്കൾക്കിടയിൽ അനുവർത്തിക്കപ്പെടേണ്ടുന്ന ചില പ്രധാന സംഗതികളാണ് ഈ വചനങ്ങളിൽ അല്ലാഹു അറിയിക്കുന്നത്. അവ ശരിക്കും അംഗീകരിക്കുന്ന പക്ഷം, ഭാര്യാഭർത്താക്കൾ തമ്മിൽ വഴക്കും വക്കാ

ണവും ഉണ്ടാകുക ദുർല്ലഭമായിരിക്കും. ഉണ്ടായാൽ അത് പരിഹരിക്കപ്പെടുകയും ചെയ്യും. ഈ വചനങ്ങളിലടങ്ങിയ ആശയങ്ങൾ ഇങ്ങിനെ സംഗ്രഹിക്കാം:–

(1) സ്ത്രീകളുടെ മേലധികാരവും മേൽനോട്ടവും പുരുഷന്മാർക്കാണുള്ളത്. ഒന്നിലധികം ആളുകൾക്ക് പങ്കുള്ള ഏതൊരു രംഗത്തും അതിന് ആധികാരികമായ ഒരു മേൽനോട്ടക്കാരനില്ലാത്ത പക്ഷം അവിടെ കുഴപ്പവും വ്യവസ്ഥയില്ലായ്മയും നടമാടുന്നതാണ്. ഗാർഹിക ജീവിതത്തിൽ ഇതിന്റെ ആവശ്യം കൂടുതലായി കാണാം. 'നാഥനില്ലാത്ത വീടുപോലെ' എന്നൊരു പഴഞ്ചൊല്ലുപോലുമുണ്ടായത് അത്കൊണ്ടാകുന്നു. ഇവിടെ ആ ആധികാരിക സ്ഥാനം പുരുഷനാണുള്ളത് എന്ന് അല്ലാഹു പ്രഖ്യാപിക്കുന്നു. പ്രകൃത്യാ ഉള്ളതും, സ്വാഭാവികമായുണ്ടാകുന്നതുമായ ഓരോ കാരണങ്ങളും അതിന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു. രണ്ടിൽ ഓരോന്നും തന്നെ, ആ സ്ഥാനത്തിനുള്ള അർഹത സ്ത്രീകൾക്കല്ല ഉള്ളതെന്ന് കാണിക്കുന്നവയാകുന്നു. 1–ാമത്തേത്, ഒരു കൂട്ടർക്ക് മറ്റേ കൂട്ടരെക്കാൾ – അതെ, പുരുഷന്മാർക്ക് സ്ത്രീകളെക്കാൾ – അല്ലാഹു നൽകിയിട്ടുള്ള ശ്രേഷ്ഠതയാണ് ( مَا فَضَّلَ اللَّهُ بَعْضَهُمْ عَلَىٰ بَعْضٍ ). അതായത്, ശാരീരികവും മാനസികവുമായി പുരുഷനുള്ള സവിശേഷത, വ്യക്തികളെ എടുത്തു പരിശോധിക്കുമ്പോൾ ഏതെങ്കിലും പ്രത്യേക വിഷയത്തിൽ ചില സ്ത്രീകൾ ചില പുരുഷന്മാരെ കവച്ചുവെക്കുന്നവരുണ്ടാകാമെങ്കിലും രണ്ട് വർഗമെന്ന നിലക്ക് നോക്കുമ്പോൾ, പുരുഷനാണ് ഇതിൽ മുന്നിട്ടു നിൽക്കുന്നതെന്ന് നിഷ്പക്ഷ ബുദ്ധിയുള്ള ആർക്കും അറിയാവുന്ന ഒരു യാഥാർത്ഥ്യമാണ്. ഇക്കാരണം കൊണ്ടുതന്നെയാണ് സ്ത്രീകളിൽ നിന്ന് പ്രവാചകന്മാരെ അല്ലാഹു നിയോഗിക്കാത്തതും, 'ഭരണാധികാരം സ്ത്രീയെ ഏൽപിച്ച ജനത വിജയിക്കുകയില്ല.' എന്നു ബുഖാരി(റ) ഉദ്ധരിച്ച ഒരു ഹദീഥിൽ നബിﷺ പ്രസ്താവിച്ചിരിക്കുന്നതും. 2–ാമത്തേത്, പുരുഷന്മാരാണ് സ്ത്രീകൾക്ക്വേണ്ടി ധനം ചിലവഴിക്കുന്നതെന്ന വസ്തുതയാകുന്നു ( بِمَا أَنفَقُوا مِنْ أَمْوَالِهِمْ ). സ്ത്രീകളുടെ മഹ്ർ, ഭക്ഷണം, പാർപ്പിടം, വസ്ത്രം തുടങ്ങിയ ചിലവുകളെല്ലാം വഹിക്കുന്നത് പുരുഷന്മാരാണല്ലോ. ഇതും പുരുഷന്മാരെ സ്ത്രീകളുടെ മേലുള്ള നേതൃത്വത്തിന് സ്വാഭാവികമായും അർഹരാക്കുന്നു.

സ്ത്രീകളുടെ നേതൃത്വം പുരുഷന്മാർക്കാണെന്ന് പറഞ്ഞതുകൊണ്ട് – ആധുനികതയുടെ ചിത്തഭ്രമം പിടിപെട്ടവർ കരുതാറുള്ളതുപോലെ – സ്ത്രീകൾക്ക് ഇസ്‌ലാം സ്വാതന്ത്ര്യം അനുവദിച്ചിട്ടില്ലെന്നോ, അവർ പുരുഷന്മാരുടെ അടിമകളായിരിക്കുവാനാണ് ഇസ്‌ലാം ഉദ്ദേശിക്കുന്നതെന്നോ ആരും തെറ്റിദ്ധരിക്കേണ്ടതില്ല. സ്ത്രീ പുരുഷന്മാർ തമ്മിലുള്ള അവകാശങ്ങളെ ഒറ്റ വാക്യത്തിൽ കണക്കുതീർത്തു വിവരിച്ചു കൊണ്ട് അല്ലാഹു പറയുന്നു: وَلَهُنَّ مِثْلُ الَّذِي عَلَيْهِنَّ بِالْمَعْرُوفِ وَلِلرِّجَالِ عَلَيْهِنَّ دَرَجَةٌ (البقرة) (അവരുടെ – സ്ത്രീകളുടെ – മേൽ ബാധ്യതയുള്ളത്പോലെ സദാചാരമര്യാദപ്രകാരം അവരോടും ബാധ്യതയുണ്ട്. പുരുഷന്മാർക്ക് അവരെക്കാൾ ഒരു പദവിയുണ്ട്താനും. 2 : 228) കൂടുതൽ വിവരം അവിടെ കഴിഞ്ഞു പോയിട്ടുള്ളത്കൊണ്ട് ഇവിടെ വിവരിക്കുന്നില്ല. ആ പദവിയുടെ വിശദീകരണം മാത്രമാണ് ഈ വചനത്തിൽ കാണുന്നത്. ഈ വചനം അവതരിച്ച സന്ദർഭം കൂടി അറിയുന്നത് നന്നായിരിക്കും.

ഒരു പുരുഷൻ തന്റെ മകളെയും കൂട്ടിക്കൊണ്ട് നബിﷺയുടെ അടുക്കൽ വന്ന് അവളെ അവളുടെ ഭർത്താവ് തല്ലിയതായി കേസ് പറയുകയുണ്ടായി. അത് പാടില്ലാത്തതാണെന്നും, അതിന് പ്രതികാരം ചെയ്യാമെന്നും നബിﷺ പറഞ്ഞു. ഈ അവസര

ത്തിലാണിത് അവതരിച്ചതെന്ന് ഇബ്നു ജരീർ(റ) മുതലായ ചിലർ പല മാർഗങ്ങളി ലൂടെ നിവേദനം ചെയ്തിരിക്കുന്നു. ചില രിവായത്തുകളിൽ ആ സ്ത്രീ അവളുടെ ഭർത്താ വുമായി പിണങ്ങിയത്കൊണ്ടാണ് അവൻ അടിച്ചതെന്നും, മറ്റു ചില രിവായത്തുക ളിൽ, ഈ വചനം അവതരിച്ചപ്പോൾ നബിﷺ: 'ഞാൻ ഒരു കാര്യം ഉദ്ദേശിച്ചു; അല്ലാഹു മറ്റൊന്നും ഉദ്ദേശിച്ചു' എന്ന് പറഞ്ഞതായും വന്നിരിക്കുന്നു.

(2) അല്ലാഹുവിനെ അനുസരിച്ചുകൊണ്ടും, ഭർത്താവുമായി അടക്കത്തിലും ഒതു ക്കത്തിലും വർത്തിച്ചുകൊണ്ടുമിരിക്കുക, അവന്റെ അഭാവത്തിൽ അവന്റെ സ്വത്ത്, മാനം, മക്കൾ മുതലായവയും, അവൾക്കോ അവന്നോ അപകീർത്തിയുണ്ടാക്കുന്ന കാര്യങ്ങളും കാത്തുസൂക്ഷിക്കുക; ഇതാണ് നല്ലവരും സദ്വൃത്തകളുമായ സ്ത്രീകളുടെ ലക്ഷണ ങ്ങൾ. 'സദ്വൃത്തകളായ സ്ത്രീകൾ അനുസരണമുള്ളവരും അസാന്നിദ്ധ്യാവസ്ഥയിൽ കാത്തു സൂക്ഷിക്കുന്നവരുമായിരിക്കും' എന്ന വാക്യത്തിന്റെ താൽപര്യം അതാകുന്നു. വിവാഹം മുഖേന തങ്ങളുടെ ചാരിത്ര്യം സംരക്ഷിക്കുവാനും, ജീവിതാവശ്യങ്ങൾ നിറ വേറ്റുവാനുമുള്ള മാർഗം സിദ്ധിച്ചിരിക്കുന്നതും, തങ്ങളുടെ അവകാശങ്ങളും ആവശ്യ ങ്ങളും നിറവേറ്റുവാൻ ഭർത്താക്കളോട് കൽപിക്കപ്പെട്ടിരിക്കുന്നതും സൂചിപ്പിച്ചു കൊണ്ടാണ് بِمَا حَفِظَ اللَّهُ (അല്ലാഹു കാത്തുരക്ഷിച്ച പ്രകാരം) എന്ന് പറഞ്ഞിരിക്കു ന്നത്. തങ്ങളുടെ ഗുണത്തിനു വേണ്ടി അല്ലാഹു ഇതെല്ലാം ചെയ്തുകൊടുത്തിരിക്ക കൊണ്ട് ഭർത്താക്കളുടെ സാന്നിധ്യത്തിൽ മാത്രമല്ല – അവരുടെ അസാന്നിധ്യത്തിലും – മേൽ പറഞ്ഞ കാര്യങ്ങൾ സൂക്ഷിക്കുവാൻ അവർ ബാധ്യസ്ഥരാണ് എന്ന് സാരം. അബൂഹുറയ്റഃ(റ)യിൽ നിന്ന് ഇബ്നുജരീറും, ബൈഹക്വീ (റ) മുതലായവരും ഉദ്ധരി ക്കുന്നു: നബിﷺ പറഞ്ഞു: 'സ്ത്രീകളിൽവെച്ച് ഉത്തമയായവൾ (ഇങ്ങിനെയുള്ള) ഒരു സ്ത്രീയാണ്: നീ അവളെ നോക്കിയാൽ അവൾ നിന്നെ സന്തോഷപ്പെടുത്തും, നീ അവ ളോട് കൽപിച്ചാൽ അവൾ നിന്നെ അനുസരിക്കും, നീ അവളിൽ നിന്ന് (വിട്ട്) മറഞ്ഞു പോയാൽ നിന്റെ സ്വത്തിന്റെ കാര്യത്തിലും അവളുടെ ദേഹത്തിന്റെ കാര്യത്തിലും അവൾ നിന്നെ കാത്തുസൂക്ഷിക്കും. പിന്നീട് തിരുമേനിﷺ (സൂറത്ത് നിസാഉ് : 34, 35) ഈ ക്വുർആൻ വചനം ഓതുകയും ചെയ്തു.

(3) ഭാര്യ, ഭർത്താവിന്റെ ഇഷ്ടത്തിനും ശാസനകൾക്കും വഴങ്ങാതെ അനുസരണ ക്കേടും പിണക്കവും കാണിക്കുന്നപക്ഷം, ആദ്യം അതിന്റെ ഭവിഷ്യൽഫലങ്ങളെക്കു റിച്ചും മറ്റും അവൻ അവൾക്ക് നല്ല ഉപദേശങ്ങൾ കൊടുത്തുനോക്കണം. അത് ഫലി ക്കുന്നില്ലെങ്കിൽ ശയനവേളയിൽ അവനോടൊപ്പം അവളെ ശയിക്കുവാൻ അനുവദി ക്കാതെ അകറ്റി നിറുത്താം. അത്കൊണ്ടും പിണക്ക് തീരുന്നില്ലെങ്കിൽ അവന് അവളെ ഒരു ശിക്ഷണമെന്ന നിലക്ക് അടിക്കുകയും ചെയ്യാം. പരുക്ക് പറ്റാത്ത വിധത്തിലുള്ള അടിയേ പാടുള്ളൂവെന്ന് താഴെ ഉദ്ധരിക്കുന്ന ഹദീഥിൽ നിന്ന് മനസ്സിലാക്കാവുന്നതാ ണ്. ഇവയിൽ ഏതെങ്കിലും ഒന്നുകൊണ്ട് അവളുടെ പിണക്കവും വഴക്കും അവസാനി പ്പിച്ച് അവൾ അനുസരണത്തിലേക്ക് വന്നാൽ, പിന്നീട് യാതൊരു നടപടിയും അവൾക്കെ തിരെ സ്വീകരിച്ചുകൂടാ. അഥവാ എവിടെവെച്ചു അതവസാനിച്ചുവോ അവിടെവെച്ചു തന്നെ അതിനെതിരെയുള്ള നടപടിയും അവസാനിപ്പിക്കണം. അതിനെ തുടർന്ന് ചീത്ത പറയുക, ഭിഷണിപ്പെടുത്തുക, പെരുമാറ്റം കുടുസ്സാക്കിത്തീർക്കുക മുതലായതൊന്നും ചെയ്തുകൂടാ, എന്നൊക്കെയാണ്; എന്നിട്ട് അവർ നിങ്ങളെ അനുസരിച്ചെങ്കിൽ അവർക്കെതിരെ ഒരു മാർഗവും നിങ്ങൾ തേടരുത് എന്ന് പറഞ്ഞതിന്റെ സാരം.

ഇത്രയെല്ലാം വിശദീകരിച്ചു വിവരിച്ചതിന് ശേഷം. സ്ത്രീകളോട് അപമര്യാദയായി

പെരുമാറുക, കാരണം കൂടാതെ കയർക്കുക, നിസ്സാര കാര്യത്തിനു വേണ്ടി അടിക്കുക, അവർക്ക് നൽകേണ്ടുന്ന ആനുകൂല്യങ്ങൾ നൽകാതിരിക്കുക മുതലായ ദുഃസ്സമ്പ്രദായങ്ങളെക്കുറിച്ച് അല്ലാഹു പുരുഷന്മാരെ താക്കീത് ചെയ്യുന്നു. 'നിശ്ചയമായും അല്ലാഹു ഉന്നതനും വലിയവനുമാകുന്നു'. പുരുഷന് സ്ത്രീയുടെ മേലുള്ള നിയന്ത്രണാധികാരം അവൻ ദുരുപയോഗപ്പെടുത്തുന്ന പക്ഷം, അവന്റെമേൽ തക്ക നടപടിയെടുക്കുവാൻ അല്ലാഹു തയ്യാറുണ്ടെന്ന് അവൻ ഓർത്തിരിക്കണമെന്നാണ് ഈ വാക്യത്തിലെ സൂചന. ഇപ്പറഞ്ഞതെല്ലാം സ്ത്രീയുടെ മേലധികാരം പുരുഷനാണെന്നുള്ള അടിസ്ഥാനത്തിൽ – പിണക്കവും അനുസരണക്കേടും സ്ത്രീയുടെ ഭാഗത്തുനിന്നുണ്ടാകുമ്പോൾ – അനുവർത്തിക്കേണ്ടുന്ന മാർഗങ്ങളാണ്. എനി, പുരുഷന്റെ ഭാഗത്തു നിന്നാണ് പിണക്കം സംഭവിക്കുന്നതെങ്കിൽ, അതിനുള്ള മാർഗമോ? ഇതിനെപ്പറ്റി താഴെ 128-ാം വചനത്തിൽ പ്രസ്താവിക്കുന്നുണ്ട്. അവിടെവെച്ചു കാണാം. إِن شَاء الله അതല്ല, രണ്ടുഭാഗത്തുനിന്നും കക്ഷിവഴക്കുണ്ടായെങ്കിലോ? അതാണ് രണ്ടാമത്തെ വചനത്തിലെ വിഷയം. അതായത്:-

(4) ഭാര്യയുടെയോ ഭർത്താവിന്റെയോ പക്ഷത്തുനിന്നു മാത്രമല്ലാതെ രണ്ടു പക്ഷത്തുനിന്നുമായി തമ്മിൽ വഴക്കും ഛിദ്രവും ഉണ്ടാകുന്നുവെങ്കിൽ, അതിനുള്ള പരിഹാര മാർഗം, രണ്ടു പക്ഷത്തുനിന്നുമുള്ള മദ്ധ്യസ്ഥന്മാർ മുഖേന തീർപ്പുണ്ടാക്കലാണ്. ഓരോ പക്ഷത്തുനിന്നും അവർക്ക് നന്നായിത്തോന്നുന്ന മദ്ധ്യസ്ഥന്മാരെ നിയോഗിക്കണം. അവർ ഓരോ ഭാഗത്തുമുള്ള തെറ്റുകുറ്റങ്ങൾ പരിശോധിച്ചു കൂടുതൽ യുക്തവും പ്രായോഗികവുമായ തീരുമാനമുണ്ടാക്കണം. അതവരുടെ ബാദ്ധ്യതയുമാകുന്നു. അവരുടെ തീരുമാനം സ്വീകരിക്കുവാൻ ഇരുകൂട്ടരും ബാദ്ധ്യസ്ഥരുമായിരിക്കും. ഒരു വിധത്തിലും യോജിപ്പിച്ചു സന്ധിയാക്കുവാൻ മാർഗം കാണാത്തപ്പോൾമാത്രമേ വിവാഹബന്ധം വേർപെടുത്തുവാനുള്ള തീരുമാനം ഉണ്ടാകാവൂ. രണ്ടുകൂട്ടരും തമ്മിൽ നന്നായിത്തീരണമെന്ന് മദ്ധ്യസ്ഥന്മാർ ആത്മാർത്ഥമായി ഉദ്ദേശിക്കുന്നപക്ഷം, അവർക്കിടയിൽ യോജിപ്പ് വരുത്തുവാനുള്ള മാർഗം അല്ലാഹു തുറന്നുകൊടുക്കുമെന്ന് അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു. ഇത് മദ്ധ്യസ്ഥന്മാർ പ്രത്യേകം ഓർത്തിരിക്കേണ്ടതുണ്ട്.

അല്ലാഹുവിന്റെ നിയമ നിർദ്ദേശങ്ങളാണ് എപ്പോഴും പ്രായോഗികവും, വിജയപ്രദവുമായിരിക്കുക, അതായിരിക്കും ശുഭകരമായി പര്യവസാനിക്കുക, മനുഷ്യരുടെ അവസ്ഥാ വിശേഷങ്ങളെപ്പറ്റിയും അവക്ക് അനുയോജ്യമായ പോംവഴികളെപ്പറ്റിയും അല്ലാഹുവിനാണ് ഏറ്റവും അറിയുക എന്നൊക്കെ ഉണർത്തിക്കൊണ്ടാണ് അല്ലാഹു ഈ വിഷയം അവസാനിപ്പിക്കുന്നത്. അതെ, إِنَّ ٱللَّهَ كَانَ عَلِيمًا خَبِيرًا (നിശ്ചയമായും, അല്ലാഹു സർവ്വജ്ഞനും, സൂക്ഷ്മജ്ഞനുമാകുന്നു). മേൽ പ്രസ്താവിച്ച വിഷയങ്ങളിലേക്ക് കൂടുതൽ വെളിച്ചം ലഭിക്കുവാൻ ഉതകുന്ന പല നബി വചനങ്ങളും ഉദ്ധരിക്കുവാനുണ്ട്. ഉദാഹരണാർത്ഥം ചിലത് നമുക്ക് ഇവിടെ ഓർമിക്കാം:

നബിﷺ പറയുന്നു:- (1) 'നിങ്ങളിൽ ഒരാളുംതന്നെ, അടിമകളെ അടിക്കുന്ന പ്രകാരം തന്റെ ഭാര്യയെ അടിക്കരുത്. പിന്നീട് (ആ) ദിവസത്തിന്റെ അവസാനത്തിൽ അവൻ അവളോടൊപ്പം ശയിച്ചേക്കുമല്ലോ.' (ബു; മു.)

(2) 'ഒരു പുരുഷൻ തന്റെ ഭാര്യയെ തന്റെ വിരിപ്പിലേക്ക് വിളിച്ചിട്ട് അവൾ വിസമ്മതിക്കുന്നപക്ഷം, നേരം പുലരുന്നതുവരെയും മലക്കുകൾ അവളെ ശപിക്കുന്നതാണ്.' (ബു; മു.)

(3) 'ഏതൊരു സ്ത്രീയുടെ ഭർത്താവ് അവളെപ്പറ്റി തൃപ്തിപ്പെട്ടവനായും കൊണ്ട്

മരണമടയുന്നുവോ അവൾ സ്വർഗത്തിൽ പ്രവേശിക്കുന്നതാണ്.' (തി.)

(4) '(ഒരാൾക്ക് അയാളുടെ ഭാര്യയോടുള്ള കടമയെപ്പറ്റി ചോദിക്കപ്പെട്ടതിന് മറുപടിയായി) നീ ഭക്ഷണം കഴിച്ചാൽ, അവൾക്കും ഭക്ഷണം നൽകുക; നീ വസ്ത്രം ധരിച്ചാൽ, അവൾക്കും വസ്ത്രം നൽകുക; മുഖത്തടിക്കാതിരിക്കുക; (വാക്കുകൊണ്ടോ മറ്റോ) ചീത്തപ്പെടുത്താതിരിക്കുക; (വേണ്ടിവരുമ്പോൾ) വീട്ടിനുള്ളിൽ വെച്ചല്ലാതെ (അവളെ) വെടിഞ്ഞു നിൽക്കാതിരിക്കുക – അഥവാ തെറ്റി നിൽക്കാതിരിക്കുക.' (അ; ദാ; ജ)

(5) 'സത്യവിശ്വാസികളിൽ ഏറ്റവും വിശ്വാസം പൂർത്തിയായവൻ അവരിൽവെച്ച് ഏറ്റവും സ്വഭാവം നല്ലവനാകുന്നു. നിങ്ങളിൽവെച്ച് ഉത്തമൻമാർ തങ്ങളുടെ സ്ത്രീകളോട് ഉത്തമന്മാരായുള്ളവരാണ്.' (തി.)

(6) (പേർഷ്യൻ രാജാക്കളുടെ മുമ്പിൽ അവരുടെ പ്രജകൾ സുജൂദ് ചെയ്യുന്നത് പോലെ, തിരുമേനിയുടെ മുമ്പിൽ തങ്ങൾക്കും സുജൂദ് ചെയ്തുകൂടേ? എന്ന് ചിലർ ചോദിച്ചതിനു മറുപടിയായി). 'ഒരാൾ ഒരാൾക്ക്, സുജൂദ് ചെയ്വാൻ ഞാൻ കല്പിക്കുമായിരുന്നെങ്കിൽ സ്ത്രീകൾ ഭർത്താക്കൾക്ക് സുജൂദ് ചെയ്വാൻ ഞാൻ കല്പിക്കുമായിരുന്നു.' (അ; ദാ)

(7) (ഹജ്ജത്തുൽ വിദാഇലെ പ്രസിദ്ധ പ്രസംഗത്തിൽ) 'സ്ത്രീകളുടെ വിഷയത്തിൽ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കണം. കാരണം അവർ നിങ്ങളുടെ ബന്ധത്തിലുള്ളവരാണ്. നിങ്ങളുടെ വിരുപ്പിൽ നിങ്ങൾ ഇഷ്ടപ്പെടാത്തവരെ ചവിട്ടുവാൻ അനുവദിക്കാതിരിക്കേണ്ടുന്ന കടമ അവർക്ക് നിങ്ങളോടുണ്ട്. അതവർ ചെയ്താൽ നിങ്ങളവരെ പരിക്കു (മുറിവോ ചതവോ) പറ്റാത്ത അടി അടിച്ചു കൊള്ളുക. മര്യാദപ്രകാരം അവരുടെ ഭക്ഷണവും വസ്ത്രവും അവർക്ക് നൽകേണ്ടതുണ്ട്.' (മു.)

وَٱعۡبُدُواْ ٱللَّهَ وَلَا تُشۡرِكُواْ بِهِۦ شَيۡـٔٗاۖ وَبِٱلۡوَٰلِدَيۡنِ إِحۡسَٰنٗا وَبِذِي ٱلۡقُرۡبَىٰ وَٱلۡيَتَٰمَىٰ وَٱلۡمَسَٰكِينِ وَٱلۡجَارِ ذِي ٱلۡقُرۡبَىٰ وَٱلۡجَارِ ٱلۡجُنُبِ وَٱلصَّاحِبِ بِٱلۡجَنۢبِ وَٱبۡنِ ٱلسَّبِيلِ وَمَا مَلَكَتۡ أَيۡمَٰنُكُمۡۗ إِنَّ ٱللَّهَ لَا يُحِبُّ مَن كَانَ مُخۡتَالٗا فَخُورًا ﴿٣٦﴾

**﴾36﴿ നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ; അവനോട് യാതൊന്നിനെയും പങ്കു ചേർക്കുകയും ചെയ്യരുത്. മാതാപിതാക്കളോട് നന്മ പ്രവർത്തിക്കുകയും (ചെയ്യുവിൻ). അടുത്ത ബന്ധമുള്ളവരോടും, അനാഥകളോടും, സാധുക്കളോടും, അടുത്ത ബന്ധമുള്ള അയൽക്കാരനോടും, അകന്ന അയൽക്കാരനോടും, പാർശ്വത്തുള്ള കൂട്ടുകാരനോടും, വഴിക്കാരനോടും, നിങ്ങളുടെ വലകൈകൾ ഉടമപ്പെടുത്തിയവരോടും (നന്മ പ്രവർത്തിക്കുവിൻ).**

**നിശ്ചയമായും, പൊങ്ങച്ചക്കാരനും ദുരഭിമാനിയുമായിട്ടുള്ളവനെ അല്ലാഹു സ്നേഹിക്കുകയില്ല:-**

ٱلَّذِينَ يَبۡخَلُونَ وَيَأۡمُرُونَ ٱلنَّاسَ بِٱلۡبُخۡلِ وَيَكۡتُمُونَ مَآ ءَاتَىٰهُمُ ٱللَّهُ مِن فَضۡلِهِۦۗ وَأَعۡتَدۡنَا لِلۡكَٰفِرِينَ عَذَابٗا مُّهِينٗا ﴿٣٧﴾

**﴿37﴾ അതായത്, യാതൊരുകൂട്ടർ: തങ്ങൾ പിശുക്ക് കാണിക്കുകയും, മനുഷ്യരോട് പിശുക്ക് കാണിക്കുവാൻ കൽപിക്കുകയും, അല്ലാഹുവിന്റെ അനുഗ്രഹത്തിൽ നിന്നും തങ്ങൾക്ക് അവൻ നൽകിയതിനെ മറച്ചുവെക്കുകയും ചെയ്യുന്ന (കൂട്ടർ). അവിശ്വാസികൾക്ക് (അഥവാ നന്ദി കെട്ടവർക്ക്) നിന്ദാവഹമായ ശിക്ഷ നാം ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു.**

﴿36﴾ وَاعْبُدُوا നിങ്ങൾ ആരാധിക്കുവിൻ اللَّهَ അല്ലാഹുവിനെ وَلَا تُشْرِكُوا നിങ്ങൾ പങ്കുചേർക്കുകയും അരുത് بِهِ അവനോട്, അവനിൽ شَيْئًا യാതൊന്നും وَبِالْوَالِدَيْنِ മാതാപിതാക്കളോട് إِحْسَانًا നന്മ പ്രവർത്തിക്കലും (ചെയ്‌വിൻ) وَبِذِي الْقُرْبَىٰ അടുത്ത ബന്ധമുള്ളവരോടും وَالْيَتَامَىٰ അനാഥകളോടും وَالْمَسَاكِينِ സാധുക്കൾ(പാവങ്ങ)ളോടും وَالْجَارِ അയൽക്കാരനോടും ذِي الْقُرْبَىٰ അടുത്തബന്ധമുള്ള وَالْجَارِ الْجُنُبِ അകന്ന(വിട്ട) അയൽക്കാരനോടും وَالصَّاحِبِ ചങ്ങാതി, കൂട്ടുകാരനോടും بِالْجَنبِ അരികെയുള്ള, പാർശ്വത്തുള്ള وَابْنِ السَّبِيلِ വഴിക്കാരനോടും وَمَا مَلَكَتْ ഉടമപ്പെടുത്തിയവരോടും أَيْمَانُكُمْ നിങ്ങളുടെ വലങ്കൈകൾ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يُحِبُّ സ്നേഹിക്കയില്ല, ഇഷ്ടപ്പെടുകയില്ല مَن كَانَ ആയിട്ടുള്ളവനെ مُخْتَالًا പൊങ്ങച്ചക്കാരൻ, പത്രാസുകാരൻ, പെരുമ നടിക്കുന്നവൻ فَخُورًا ദുരഭിമാനിയായ, അഹങ്കാരി ﴿37﴾ الَّذِينَ യാതൊരുകൂട്ടർ يَبْخَلُونَ പിശുക്കു കാട്ടുന്ന, അവർ ലുബ്ധത കാണിക്കും وَيَأْمُرُونَ അവർ കല്പിക്കുക (ഉപദേശിക്കുക)യും النَّاسَ മനുഷ്യരോട് بِالْبُخْلِ പിശുക്കിന്, ലുബ്ധതക്ക് وَيَكْتُمُونَ അവർ മറച്ചു(മൂടി)വെക്കുകയും مَا آتَاهُمُ اللَّهُ അവർക്ക് അല്ലാഹു നൽകിയതിനെ مِن فَضْلِهِ അവന്റെ അനുഗ്രഹത്തിൽനിന്ന്, ദയവിനാൽ وَأَعْتَدْنَا നാം ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു لِلْكَافِرِينَ അവിശ്വാസികൾക്ക്, നന്ദികെട്ടവർക്ക് عَذَابًا مُّهِينًا നിന്ദാകരമായ (അപമാനിക്കുന്ന, നിസ്സാരമാക്കുന്ന) ശിക്ഷ

മനുഷ്യന്റെ കടമകളിൽവെച്ച് പരമപ്രധാനമായത് അവന്റെ സ്രഷ്ടാവും, രക്ഷിതാവുമായ അല്ലാഹുവിനെമാത്രം ആരാധിക്കുകയും അവനോട് മറ്റൊന്നിനെയും പങ്കുചേർക്കാതിരിക്കുകയും ചെയ്യുകയാണല്ലോ. അഥവാ തൗഹീദ്. അല്ലാഹുവിനോടുള്ള കടമ കഴിച്ചാൽ പിന്നീട് മനുഷ്യൻ ഏറ്റവും കടപ്പെട്ടിരിക്കുന്നത് അവന്റെ മാതാപിതാക്കളോടാണ്. അതുകൊണ്ട് അല്ലാഹുവിനോടുള്ള കടമയെക്കുറിച്ചു പറഞ്ഞ ഉടനെ അതോട് ചേർത്തു കൊണ്ട് മാതാപിതാക്കൾക്ക് നന്മചെയ്യുവാൻ കല്പിക്കുന്നു. തൗഹീദിനെപ്പറ്റി പ്രസ്താവിക്കുന്നതോടൊപ്പം മാതാപിതാക്കൾക്ക് നന്മ ചെയ്യുന്ന കാര്യംകൂടി

ഉണർത്തുന്നത് ക്വുർആനിൽ ഇവിടെ മാത്രമല്ല – വേറെ സ്ഥലങ്ങളിലും – കാണാം. (2:83; 17:23; 31:14 നോക്കുക). മാതാപിതാക്കളോട് നന്നായി വർത്തിക്കുകയും, അവരെ വെറുപ്പിക്കാതിരിക്കുകയും ചെയ്യുന്നത് സംബന്ധിച്ച് അനേകം ക്വുർആൻ വചനങ്ങളിലും, നബിവചനങ്ങളിലുമായി അല്ലാഹുവും, അവന്റെ റസൂലും, വളരെയധികം ഊന്നിപ്പറഞ്ഞിട്ടുള്ളത് പൊതുവെ അറിയപ്പെട്ടതുമാണ്. അവർക്ക് വേണ്ടുന്ന എല്ലാവിധ സഹായസഹകരണങ്ങളും സേവനങ്ങളും നൽകുക, അവരുടെ ഉദ്ദിഷ്ടങ്ങൾ സാധിപ്പിച്ചുകൊടുക്കുക, അവർക്ക് അനിഷ്ടമായതൊന്നും ചെയ്യാതിരിക്കുക, അവരോട് ബഹുമാനത്തിലും, മര്യാദയിലും പെരുമാറുക, നല്ല വാക്കുകൾ മാത്രം പറയുക മുതലായവയാണ് മക്കൾ മാതാപിതാക്കളോട് ചെയ്യേണ്ടുന്ന കടമകൾ എന്ന് മൊത്തത്തിൽ പറയാം. മാതാപിതാക്കളെക്കുറിച്ച് പറഞ്ഞശേഷം, പിന്നീട് മനുഷ്യന് മുഖ്യമായും കടപ്പാടുള്ള മറ്റുള്ളവർക്കും നന്മ ചെയ്യുവാൻ കൽപിക്കുകയും അവരിൽ പ്രധാനപ്പെട്ടവർ ആരൊക്കെയാണെന്ന് എടുത്തു പറയുകയും ചെയ്തിരിക്കുന്നു. അതായത്:

**(1) അടുത്ത ബന്ധമുള്ള കുടുംബങ്ങൾ:** കുടുംബങ്ങളോട് നന്മ ചെയ്യുകയെന്നത് കേവലം ഒരു ധർമം മാത്രമല്ല, കുടുംബ ബന്ധം പാലിക്കൽ കൂടിയാകുന്നു. സ്വന്തം സഹോദര സഹോദരികൾ, മാതാപിതാക്കളുടെ സഹോദര സഹോദരികൾ, അവരുടെ മക്കൾ മുതലായവരെല്ലാം ഇതിൽ ഉൾപ്പെടുന്നു.

**(2) അനാഥകൾ:** ഇവരെപ്പറ്റി ഈ സൂറത്തിലും മറ്റു പലേടത്തുമായി ക്വുർആനിലും, പല ഹദീഥുകളിലും ഊന്നിപ്പറയപ്പെട്ടിട്ടുള്ളത് പ്രസിദ്ധമാണ്.

**(3) സാധുക്കൾ:** അഥവാ അത്യാവശ്യങ്ങൾ കഴിച്ചുകൂട്ടുവാൻ ഗതിയില്ലാത്ത പാവങ്ങൾ.

**(4) അടുത്ത ബന്ധമുള്ള അയൽക്കാർ:** അഥവാ അയൽപക്കത്തിനുപുറമെ, കുടുംബബന്ധം, മതബന്ധം ആദിയായവകൊണ്ടോ, വീടിന്റെ അടുപ്പംകൊണ്ടോ കൂടുതൽ അണവുള്ളവർ.

**(5) അകന്ന അയൽക്കാർ:** മേൽപറഞ്ഞ പ്രത്യേക ബന്ധമില്ലാത്തവരും, അടുത്ത വീട്ടുകാരല്ലാത്ത അയൽവാസികളും ഇതിൽ ഉൾപ്പെടുന്നു.

അയൽപക്ക മര്യാദകളെക്കുറിച്ച് വളരെ ഹദീഥുകൾ കാണാവുന്നതാണ്. 'അല്ലാഹുവിലും അന്ത്യദിനത്തിലും ആർ വിശ്വസിക്കുന്നുവോ അവൻ അയൽക്കാരന് നന്മ ചെയ്തു കൊള്ളട്ടെ.' എന്നാണ് നബിﷺ ഒരു ഹദീഥിൽ പറഞ്ഞിരിക്കുന്നത്. (ബു; മു). ഈ ഒരൊറ്റ ഹദീഥിൽനിന്ന് തന്നെ അയൽപക്കമര്യാദകൾക്ക് ഇസ്‌ലാം കൽപിച്ച പ്രാധാന്യം മനസ്സിലാക്കാവുന്നതാണ്. അയൽക്കാരനായ ഒരു യഹൂദിയുടെ മകൻ രോഗത്തിൽ കിടന്നപ്പോൾ നബിﷺ രോഗം സന്ദർശിക്കുവാൻ പോവുകയുണ്ടായി. 'സ്വത്തവകാശം പോലും നൽകിയേക്കുമോ എന്ന് ഞാൻ ഭയപ്പെടുമാറ് അയൽക്കാരന്റെ കാര്യത്തിൽ ജിബ്‌രീൽ(അ) എന്നോട് വസ്വിയ്യത്ത് ചെയ്തു കൊണ്ടിരുന്നു' വെന്നു നബിﷺ പ്രസ്താവിച്ചത് ഞാൻ കേട്ടുവെന്ന് ഇബ്നുഉമർ(റ) പറയുന്നു. (ബു; മു). ഇക്കാരണത്താൽ, അദ്ദേഹത്തിന്റെ വീട്ടിൽ ആടിനെ അറുത്തപ്പോൾ, തന്റെ അയൽക്കാരനായ യഹൂദിക്ക് അതിൽനിന്ന് കൊടുത്തയക്കുവാൻ അദ്ദേഹം ഭൃത്യന്മാരോട് ആവർത്തിച്ചാവശ്യപ്പെട്ടതായും രിവായത്ത് ചെയ്യപ്പെടുന്നു. അക്കാലത്ത് മുസ്‌ലിംകളും യഹൂദികളും തമ്മിലുണ്ടായിരുന്ന അകൽച്ചകൂടി കണക്കിലെടുക്കുമ്പോൾ അയൽപക്കബന്ധത്തിനു നബിﷺയും സ്വഹാബികളും കൽപിച്ചിരുന്ന ഗൗരവം മനസ്സിലാക്കാവുന്നതാണ്. ഒരു

കറി പാകം ചെയ്യുമ്പോൾ അതിൽ വെള്ളം അധികരിപ്പിച്ചിട്ടെങ്കിലും അയൽക്കാരെ ഗൗനിക്കണമെന്നുള്ള ഒരു ഹദീഥ് മുസ്ലിമും (റ), രണ്ടു അയൽക്കാരുണ്ടായിരുന്നാൽ, അവരിൽ ആരുടെ വാതിലാണോ കൂടുതൽ അടുത്തത് എങ്കിൽ അവന് മുൻഗണന നൽകണമെന്നുള്ള ഒരു ഹദീഥ് അഹ്മദും, ബുഖാരിയും(റ) ഉദ്ധരിച്ചിരിക്കുന്നു.

അയൽപക്കക്കാരോടുള്ള കടപ്പാടിൽ മുസ്ലിമും അമുസ്ലിമും വ്യത്യാസമില്ല. അയൽവാസി മുസ്ലിമും ബന്ധുവും കൂടിയായിരിക്കമ്പോൾ ആ കടപ്പാട് കൂടുതൽ ശക്തമായിരിക്കുമെന്ന് പ്രത്യേകം പറയേണ്ടതുമില്ല.

**(6) പാർശ്വത്തുള്ള കൂട്ടുകാരൻ:** യാത്ര, തൊഴിൽ മുതലായവയിൽ പരസ്പരം ബന്ധപ്പെട്ടു കഴിയുന്ന എല്ലാ കൂട്ടുകാരും സ്നേഹിതന്മാരും ഇതിൽ ഉൾപ്പെടുന്നു.

**(7) വഴിക്കാരൻ:** നാടുവിട്ടു അവലംബമില്ലാതായ യാത്രക്കാർ, അതിഥികളായി വന്നവർ, സദുദ്ദേശത്തോടുകൂടിയ ദേശസഞ്ചാരികൾ എന്നിവരൊക്കെ ഇതിൽ ഉൾപ്പെടുന്നു.

**(8) വലങ്കൈ ഉടമപ്പെടുത്തിയവർ:** അഥവാ അടിമകൾ. നബി തിരുമേനിﷺ ഒരു ഹദീഥിൽ അടിമകളെപ്പറ്റി ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: 'അവർ നിങ്ങളുടെ സഹോദരങ്ങളും, നിങ്ങളുടെ വേലക്കാരുമാകുന്നു. അല്ലാഹു അവരെ നിങ്ങളുടെ അധികാരത്തിൻകീഴിലാക്കിയിരിക്കുകയാണ്. അതുകൊണ്ട് ആരുടെയെങ്കിലും സഹോദരൻ അവന്റെ അധികാരത്തിൻകീഴിലുണ്ടെങ്കിൽ, അവൻ തിന്നുന്നതിൽനിന്ന് അവനു ഭക്ഷണം നൽകുകയും, അവൻ ഉടുക്കുന്നതിൽനിന്ന് അവന് ഉടുക്കുവാൻ കൊടുക്കുകയും ചെയ്തുകൊള്ളട്ടെ.' (ബു; മു). മറ്റൊരു നബിവചനം ഇങ്ങിനെയാണ്: 'നിങ്ങളിൽ ഒരാളുടെ അടുക്കൽ അവന്റെ വേലക്കാരൻ ഭക്ഷണവും കൊണ്ടുവന്നാൽ, അവനെ തന്റെ ഒന്നിച്ചിരുത്തുന്നില്ലെങ്കിൽ അവൻ അതിൽ നിന്ന് ഒരു പിടിയോ, രണ്ടു പിടിയോ അവന് നൽകണം. അവനാണല്ലോ അതിന്റെ ചൂടും അദ്ധ്വാനവും (പാകം ചെയ്യാനുള്ള ബുദ്ധിമുട്ട്) അനുഭവിച്ചവൻ.' (ബു; മു.). മരണം ആസന്നമായിരുന്ന അവസരത്തിൽപോലും നമസ്കാരത്തെക്കുറിച്ചും, അടിമകളെക്കുറിച്ചുമായിരുന്നു നബിﷺ പ്രധാനമായി വസ്വിയ്യത്ത് ചെയ്തുകൊണ്ടിരുന്നതെന്ന് അനസ് (റ) പ്രസ്താവിച്ചിരിക്കുന്നു. (അ; ബ.)

മേൽ പ്രസ്താവിച്ചവർക്കെല്ലാം നന്മ ചെയ്യണമെന്നല്ലാതെ, ആ നന്മ ഏതെല്ലാം പ്രകാരത്തിലായിരിക്കണമെന്ന് അല്ലാഹു വിശദീകരിച്ചു പറഞ്ഞിട്ടില്ല. അതിന്റെ ആവശ്യവുമില്ല. ഓരോ കൂട്ടർക്കും അവരവരുടെ സ്ഥിതിഗതികൾക്കും, ആവശ്യങ്ങൾക്കും സന്ദർഭത്തിനും അനുസരിച്ച് വാക്കുകൊണ്ടും, പ്രവൃത്തികൊണ്ടും, ശരീരം കൊണ്ടും, ധനംകൊണ്ടും കഴിവുപോലെ സഹായിക്കലാണ് ഉദ്ദേശ്യമെന്ന് പറയേണ്ടതില്ല. ഈ വിഷയത്തിൽ ഏറ്റവും പിന്നോക്കം നിൽക്കുന്നവർ ഏത് തരക്കാരായിരിക്കുമെന്ന് പരിശോധിച്ചാൽ, ചിലദുർഗുണങ്ങൾ ഒത്തിണങ്ങിയ ആളുകളായിരിക്കും അവരെന്ന് കാണാവുന്നതാണ്. അതെ, പൊങ്ങച്ചവും, അഹങ്കാരവും, പിശുക്കും! ഔദാര്യമനഃസ്ഥിതി, വിനയം, സഹതാപം, സാധുദയ ആദിയായവയിൽനിന്നാണ് മറ്റുള്ളവർക്ക് നന്മ ചെയ്വാൻ പ്രേരണയുണ്ടാകുന്നത്. ഗർവ്വിഷ്ടൻമാർക്കും, അഹങ്കാരബുദ്ധികൾക്കും, ലുബ്ധശീലൻമാർക്കും ഈ ഗുണങ്ങൾ ഉണ്ടാവാൻ തരമില്ലല്ലോ. ഈ ദുർഗുണങ്ങൾ മറ്റൊരു ദുർഗുണത്തിലേക്കും അവരെ നയിക്കുന്നു. അതായത്, മറ്റുള്ളവരും തങ്ങളെപ്പോലെ ജനങ്ങൾക്ക് ഉപകാരം ചെയ്യാതിരിക്കുന്നതിലായിരിക്കും അവർക്ക് താൽപര്യം. അങ്ങനെ, മറ്റുള്ളവർ നല്ല വിഷയങ്ങളിൽ ധനം ചിലവഴിക്കുന്നതിനെ അവർ വിമർശിക്കുകയും,

അവരെ പിന്തിരിപ്പിക്കുവാൻ ശ്രമം നടത്തുകയും ചെയ്യും. തങ്ങൾക്ക് അല്ലാഹു നൽകിയിട്ടുള്ള ധനം മുതലായ അനുഗ്രഹങ്ങളെ കഴിയുന്നത്ര പുറത്തറിയിക്കാതെ മറച്ചുവെക്കലും, ഇത്തരക്കാരുടെ പതിവായിരിക്കും. ഇതാകട്ടെ, അല്ലാഹുവിന്റെ നേരെയുള്ള നന്ദിയില്ലായ്മയും, അവന്റെ അനുഗ്രഹത്തെ അവഗണിക്കലും, അവനിലുള്ള വിശ്വാസക്കുറവുമാകുന്നു. അതുകൊണ്ട് അവർക്ക് അല്ലാഹു നൽകുവാൻ പോകുന്ന ശിക്ഷയും അവരെ അങ്ങേയറ്റം നിന്ദിക്കുന്നതും അപമാനിക്കുന്നതുമായിരിക്കും. (وَأَعْتَدْنَا لِلْكَافِرِينَ عَذَابًا مُّهِينًا)

ഇബ്നുമസ്ഊദ്(റ) പറയുകയാണ്: 'ഒരു അണുത്തൂക്കം അഹംഭാവം ഹൃദയത്തിലുള്ളവൻ സ്വർഗത്തിൽ പ്രവേശിക്കുന്നതല്ല' എന്ന് റസൂൽﷺ പറഞ്ഞു. അപ്പോൾ ഒരാൾ ചോദിച്ചു: 'ഒരുത്തൻ തന്റെ വസ്ത്രം നല്ലതായിരിക്കുവാനും, ചെരിപ്പ് നല്ലതായിരിക്കുവാനും ഇഷ്ടപ്പെടുന്നു (ഇത് അഹംഭാവമാകുമോ?)' അപ്പോൾ തിരുമേനി പറഞ്ഞു: 'നിശ്ചയമായും അല്ലാഹു സുന്ദരനാകുന്നു. അവൻ സൗന്ദര്യത്തെ ഇഷ്ടപ്പെടുന്നു. അഹംഭാവം എന്നാൽ, യഥാർത്ഥത്തെ ധിക്കരിക്കലും. ജനങ്ങളെ അവഗണിക്കലുമാകുന്നു.' (ബു; മു.) ഒരു ഹദീഥിൽ നബിﷺ പറയുന്നു: 'അല്ലാഹു അവന്റെ അടിയാനു ചെയ്തുകൊടുത്തിട്ടുള്ള അനുഗ്രഹത്തിന്റെ അടയാളം അവനിൽ പ്രത്യക്ഷപ്പെട്ടു കാണുന്നത് അല്ലാഹു ഇഷ്ടപ്പെടുന്നു.' (തി.) പിശുക്ക്, ഗർവ്വ്, അഹങ്കാരം, നന്ദികേട് ആദിയായ ദുർഗുണങ്ങളെ ആക്ഷേപിച്ചുകൊണ്ടുള്ള അനേകം ക്വുർആൻ വാക്യങ്ങളും, നബിവാക്യങ്ങളും പ്രസിദ്ധമാണ്.

وَٱلَّذِينَ يُنفِقُونَ أَمْوَٰلَهُمْ رِئَآءَ ٱلنَّاسِ وَلَا يُؤْمِنُونَ بِٱللَّهِ وَلَا بِٱلْيَوْمِ ٱلْءَاخِرِ

**《38》 യാതൊരു കൂട്ടരും: തങ്ങളുടെ സ്വത്തുക്കൾ മനുഷ്യരെ കാണിക്കുവാനായി അവർ ചിലവഴിക്കും; അല്ലാഹുവിലാകട്ടെ, അന്ത്യനാളിലാകട്ടെ, അവർ വിശ്വസിക്കുന്നുമില്ല. [ഇങ്ങനെയുള്ളവരെയും അല്ലാഹു സ്നേഹിക്കുകയില്ല.]**

وَمَن يَكُنِ ٱلشَّيْطَٰنُ لَهُۥ قَرِينًا فَسَآءَ قَرِينًا ﴿٣٨﴾

**ആർക്കെങ്കിലും പിശാച് കൂട്ടാളിയാകുന്നുവെങ്കിൽ, അവൻ വളരെ മോശപ്പെട്ട കൂട്ടാളിയത്രെ!**

---

《38》 وَالَّذِينَ യാതൊരുകൂട്ടരും يُنْفِقُونَ അവർ ചിലവു ചെയ്യും أَمْوَالَهُمْ അവരുടെ സ്വത്തുക്കളെ رِئَاءَ കാണിക്കുവാനായി النَّاسِ മനുഷ്യരെ وَلَا يُؤْمِنُونَ അവർ വിശ്വസിക്കുന്നുമില്ല بِاللَّهِ അല്ലാഹുവിൽ وَلَا بِالْيَوْمِ ദിവസത്തിലുമില്ല الْآخِرِ അവസാനത്തെ, അന്ത്യ وَمَنْ ആർ, യാതൊരുവൻ يَكُنِ ആയിരുന്നു(വോ) الشَّيْطَانُ പിശാച് لَهُ അവന് قَرِينًا കൂട്ടാളി, ഇണ فَسَاءَ എന്നാൽ അവൻ വളരെ (എത്രയോ) മോശപ്പെട്ടു قَرِينًا ഇണ, കൂട്ടാളിയാൽ

---

പിശുക്കും, അതുമായി ബന്ധപ്പെട്ട ദുർഗുണങ്ങളും കാരണമായി മറ്റുള്ളവർക്ക് നന്മ

ചെയ്‌വാൻ തയ്യാറാകാത്തവരെപ്പറ്റി പ്രസ്താവിച്ച ശേഷം, നേരെമറിച്ചു ധനം ചിലവഴിക്കുവാൻ മടി കാട്ടാതിരിക്കുകയും, ചിലവഴിക്കുന്നതിന്റെ ലക്ഷ്യം – അല്ലാഹുവിങ്കൽ നിന്നുള്ള പ്രതിഫലമോ, പരലോകത്തുവെച്ചുള്ള രക്ഷയോ ആയിരിക്കാതെ – ജനങ്ങൾക്കിടയിൽ പേരും പ്രശസ്തിയും ലഭിക്കണമെന്നുള്ളതായിരിക്കുകയും ചെയ്യുന്നവരെപ്പറ്റി പ്രസ്താവിക്കുന്നു. ഇവരെയും അല്ലാഹു ഇഷ്ടപ്പെടുകയില്ലെന്നും, അവരുടെ കൂട്ടാളി പിശാചാണെന്നും, പിശാച് കൂട്ടാളിയായിത്തീർന്നാൽ അതിന്റെ അനന്തരഫലം അങ്ങേഅറ്റം അപകടകരമായിരിക്കുമെന്നും അവരെ താക്കീതും ചെയ്യുന്നു. അല്ലാഹുവിലും അന്ത്യനാളിലുമുള്ള വിശ്വാസത്തിന്റെ അഭാവമോ, പോരായ്മയോ നിമിത്തമാണല്ലോ ചിലവഴിക്കുന്നതിന്റെ ലക്ഷ്യം ഭൗതികമായിത്തീരുന്നത്. ഇതിനുള്ള പ്രേരണ ലഭിക്കുന്നതോ പിശാചിൽ നിന്നാണുതാനും. പിശാചാകട്ടെ, മനുഷ്യനെ വഴി പിഴപ്പിക്കുകയും, നരകശിക്ഷയിലേക്ക് നയിക്കുകയുമാണ് ചെയ്യുക. (22:4)

ജനദൃഷ്ടിയിൽ വെച്ച് സൽകാര്യങ്ങൾ ചെയ്തു കീർത്തി നേടുവാൻ ഉദ്ദേശിക്കുന്നവരുടെ കർമങ്ങൾ – അവ സ്വതവേ പുണ്യകർമങ്ങളായിരുന്നാലും ശരി – അല്ലാഹുവിങ്കൽ സ്വീകാര്യമല്ലെന്നും, അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലവും ഉദ്ദേശിച്ചുകൊണ്ടുള്ള കർമങ്ങൾ മാത്രമേ അവന്റെ അടുക്കൽ വിലയുള്ളതാകുകയുള്ളൂവെന്നും അല്ലാഹു അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചിട്ടുള്ളതാണ്. ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: നബിﷺ പറഞ്ഞു: 'നിങ്ങളെപ്പറ്റി ഞാൻ ഭയപ്പെടുന്നവയിൽ വെച്ച് ഏറ്റവും ഭയാനകമായത് ചെറിയ ശിർക്കാകുന്നു.' ഏതാണ് ചെറിയ ശിർക്ക് എന്നു ചോദിക്കപ്പെട്ടു. അപ്പോൾ തിരുമേനി പറഞ്ഞു: 'ജനങ്ങളെ കാണിക്കുവാൻ വേണ്ടി പ്രവർത്തിക്കലാണ് .' (അ.) 'ഇഹത്തിൽവെച്ച് ഏതൊരു കൂട്ടരെ കാണിക്കുവാൻവേണ്ടി നിങ്ങൾ ചെയ്തിരുന്നുവോ അവരുടെ അടുക്കൽ ചെന്നേക്കുവിൻ; എന്നിട്ട് അവരുടെ അടുക്കൽവെച്ച് വല്ല പ്രതിഫലവും ഗുണവും കിട്ടുവാനുണ്ടോ എന്നു നോക്കുവിൻ.' എന്ന് ക്വിയാമത്ത് നാളിൽ അവരോട് അല്ലാഹു പറയുമെന്നുകൂടി ബൈഹക്വീ (റ) യുടെ രിവായത്തിൽ വന്നിരിക്കുന്നു.

وَمَاذَا عَلَيْهِمْ لَوْ ءَامَنُوا۟ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ وَأَنفَقُوا۟ مِمَّا رَزَقَهُمُ ٱللَّهُ ۚ وَكَانَ ٱللَّهُ بِهِمْ عَلِيمًا ﴿٣٩﴾

**﴾39﴿ എന്താണ് അവർക്ക് (ദോഷം) ഉള്ളത്? അവർ അല്ലാഹുവിലും, അന്ത്യനാളിലും വിശ്വസിക്കുകയും, അല്ലാഹു തങ്ങൾക്ക് നൽകിയതിൽനിന്ന് ചിലവഴിക്കുകയും ചെയ്തിരുന്നാൽ! അവരെപ്പറ്റി അല്ലാഹു അറിയുന്നവനാകുന്നു താനും.**

---

﴾39﴿ وَمَاذَا എന്താണ് عَلَيْهِمْ അവരുടെ മേൽ (അവർക്ക് ദോഷം) ഉള്ളത് لَوْ آمَنُوا അവർ വിശ്വസിച്ചിരുന്നെങ്കിൽ بِاللَّهِ അല്ലാഹുവിൽ وَالْيَوْمِ الآخِرِ അന്ത്യദിനത്തിലും وَأَنْفَقُوا അവർ ചിലവഴിക്കുകയും مِمَّا رَزَقَهُمُ അവർക്കു നൽകിയതിൽനിന്ന് اللَّهُ അല്ലാഹു وَكَانَ اللَّهُ അല്ലാഹു ആകുന്നു بِهِمْ അവരെപ്പറ്റി عَلِيمًا അറിയുന്നവൻ

---

അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിച്ചുകൊണ്ടും, അന്നത്തെ ദിവസം അവന്റെ പക്കൽനിന്നുള്ള പ്രതിഫലം ഉദ്ദേശിച്ചുകൊണ്ടുമാണ് അവർ – ജനങ്ങളെ കാണി

ക്കുവാൻവേണ്ടി ധനം ചിലവഴിക്കുന്നവർ - ചിലവഴിച്ചിരുന്നതെങ്കിൽ, അവർക്ക് യാതൊരു ദോഷവും ഭവിക്കുവാനില്ല. അവർ ചെയ്യുന്നതൊന്നും അല്ലാഹു അറിയാതെ പോകയുമില്ല. അവനാകട്ടെ, ഒട്ടും അക്രമവും അനീതിയും ചെയ്യുന്നവനുമല്ല. ഒരു നന്മ - അതെത്ര നിസ്സാരമായിരുന്നാലും - അവൻ അതിനെ ഇരട്ടിപ്പിച്ചു വലുതാക്കിക്കൊണ്ടായിരിക്കും അതിന് പ്രതിഫലം നൽകുക. കൂടാതെ, അവന്റെ ഔദാര്യമായി സ്വന്തം വക വമ്പിച്ച പ്രതിഫലങ്ങൾ വേറെയും നൽകുന്നതാണ്. (2 : 245 മുതലായ സ്ഥലങ്ങളിൽ വിവരിച്ചത് ഓർക്കുക) അല്ലാഹു പറയുന്നു:

إِنَّ ٱللَّهَ لَا يَظْلِمُ مِثْقَالَ ذَرَّةٍ ۖ وَإِن تَكُ حَسَنَةً يُضَـٰعِفْهَا وَيُؤْتِ مِن لَّدُنْهُ أَجْرًا عَظِيمًا ﴿٤٠﴾

﴾40﴿ **നിശ്ചയമായും അല്ലാഹു, ഒരു അണുത്തൂക്കം [ഒട്ടും] അക്രമം ചെയ്കയില്ല. അതൊരു നന്മയായിരുന്നാൽ അവൻ അതിനെ ഇരട്ടിപ്പിക്കുന്നതാണ്; അവന്റെ അടുക്കൽ നിന്ന് (അവന്റെ വകയായി) വമ്പിച്ചതായ പ്രതിഫലം അവൻ കൊടുക്കുകയും ചെയ്യും.**

فَكَيْفَ إِذَا جِئْنَا مِن كُلِّ أُمَّةٍۭ بِشَهِيدٍ وَجِئْنَا بِكَ عَلَىٰ هَـٰٓؤُلَآءِ شَهِيدًا ﴿٤١﴾

﴾41﴿ **എന്നാൽ, എല്ലാ സമുദായത്തിൽനിന്നും നാം ഒരു സാക്ഷിയെ കൊണ്ടുവരുകയും, ഇക്കൂട്ടരുടെ മേൽ സാക്ഷിയായി നിന്നെ നാം കൊണ്ടുവരുകയും ചെയ്യുമ്പോൾ എങ്ങിനെയിരിക്കും (ഇവരുടെ സ്ഥിതി)?!**

يَوْمَئِذٍ يَوَدُّ ٱلَّذِينَ كَفَرُوا۟ وَعَصَوُا۟ ٱلرَّسُولَ لَوْ تُسَوَّىٰ بِهِمُ ٱلْأَرْضُ وَلَا يَكْتُمُونَ ٱللَّهَ حَدِيثًا ﴿٤٢﴾

﴾42﴿ **അന്നത്തെ ദിവസം, അവിശ്വസിക്കുകയും റസൂലിനോട് അനുസരണക്കേട് കാണിക്കുകയും ചെയ്തവർ ആഗ്രഹിച്ചു പോകും, തങ്ങളെയും കൊണ്ട് ഭൂമി സമനിരപ്പാക്കപ്പെട്ടിരുന്നെങ്കിൽ (നന്നായേനേ) എന്ന്!**

**അവർ അല്ലാഹുവിനോട് ഒരു വർത്തമാനവും ഒളിച്ചു വെക്കുകയുമില്ല.**

---

﴾40﴿ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يَظْلِمُ അക്രമം ചെയ്കയില്ല مِثْقَالَ ذَرَّةٍ ഒരണുത്തൂക്കം, അണു അളവ് وَإِن تَكُ അതായിരുന്നാൽ حَسَنَةً നന്മ, നല്ല കാര്യം يُضَاعِفْهَا അതിനെ അവൻ ഇരട്ടിപ്പിക്കും وَيُؤْتِ അവൻ കൊടുക്കുകയും ചെയ്യും

مِن لَّدُنْهُ അവന്റെ അടുക്കൽ നിന്ന് (അവന്റെ വക) أَجْرًا عَظِيمًا വമ്പിച്ച കൂലി (പ്രതിഫലം) ﴾41﴿ فَكَيْفَ എന്നാൽ എങ്ങിനെ(യിരിക്കും) إِذَا جِئْنَا നാം വന്നാൽ مِن كُلِّ أُمَّةٍ എല്ലാ സമുദായത്തിൽനിന്നും بِشَهِيدٍ ഒരു സാക്ഷിയെക്കൊണ്ട് وَجِئْنَا بِكَ നാം നിന്നെ കൊണ്ടുവരുകയും عَلَىٰ هَٰؤُلَاءِ ഇക്കൂട്ടരുടെമേൽ شَهِيدًا സാക്ഷിയായി ﴾42﴿ يَوْمَئِذٍ ആ ദിവസം, അന്ന് يَوَدُّ ആഗ്രഹിക്കും, മോഹിക്കും الَّذِينَ كَفَرُوا അവിശ്വസിച്ചവർ وَعَصَوُا എതിരു പ്രവർത്തിക്കുക (അനുസരണക്കേട് കാണിക്കുക)യും ചെയ്ത الرَّسُولَ റസൂലിന്, റസൂലിനോട് لَوْ تُسَوَّىٰ (സമ) നിരപ്പാക്കപ്പെട്ടിരുന്നെങ്കിൽ بِهِمُ തങ്ങളെയും കൊണ്ട് الْأَرْضُ ഭൂമി وَلَا يَكْتُمُونَ അവർ മറച്ചു (മൂടി - ഒളിച്ചു) വെക്കുകയുമില്ല اللَّهَ അല്ലാഹുവിനോട് حَدِيثًا ഒരു വർത്തമാനവും, വിഷയവും

---

സാരം: ഓരോ സമുദായവും അനുഷ്ഠിക്കുകയും, പിൻപറ്റുകയും ചെയ്യേണ്ടുന്ന മാർഗവും നടപടിക്രമവും അവരവർക്കുവേണ്ടതുപോലെ പ്രബോധനം ചെയ്തിട്ടുണ്ടെന്ന് അതത് സമുദായത്തിലെ പ്രവാചകന്മാർ 'മഹ്ശറി'ൽ വെച്ചു അല്ലാഹുവിന്റെ മുമ്പിൽ സാക്ഷ്യപ്പെടുത്തും. ഈ സമുദായത്തിന്റെ മേൽ സാക്ഷിയായി നബി തിരുമേനിﷺ യും വരുന്നതാണ്. ആ അവസരത്തിൽ ഇവരുടെ - അല്ലാഹുവിലും അന്ത്യനാളിലും വിശ്വസിക്കാതിരിക്കുകയും, ലോകരെ ബോധ്യപ്പെടുത്തുവാൻവേണ്ടി ധനം ചിലവഴിക്കുകയും, അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കുന്നതിൽ പിശുക്ക് കാണിക്കുകയും ചെയ്യുന്നവരുടെ - സ്ഥിതി എന്തായിരിക്കുമെന്ന് ഇവർ ആലോചിക്കുന്നില്ലേ? റസൂലിന്റെ പ്രബോധനങ്ങൾക്ക് ചെവികൊടുക്കാതിരുന്ന ഇവർക്ക് അവിടെ തങ്ങൾക്ക് രക്ഷയില്ലെന്നു ബോധ്യപ്പെടും. യാതൊരു രക്ഷാമാർഗവും അവർ കാണുകയില്ല. 'അയ്യോ! ഇതിനൊന്നും ഇടവരാതിരിക്കത്തക്കവണ്ണം ഞങ്ങളെക്കൂടി ഉൾപ്പെടുത്തിക്കൊണ്ട് ഭൂമി സമനിരപ്പാക്കപ്പെട്ടിരുന്നെങ്കിൽ എത്ര നന്നായേനേ!' എന്നിങ്ങനെ അവർ അന്നേരം കൊതിച്ചുപോകും. അതെ, സൂറത്തുന്നബഇൽ പറഞ്ഞതുപോലെ 'ഞാൻ മണ്ണായിത്തീർന്നെങ്കിൽ നന്നായേനേ! (يَا لَيْتَنِي كُنتُ تُرَابًا)' എന്ന് ഓരോ അവിശ്വാസിയും പറഞ്ഞുപോകും. അന്നത്തെ ദിവസം, അവരുടെ ദുഷ്ചെയ്തികളും, രഹസ്യങ്ങളും ഒന്നും തന്നെ അല്ലാഹുവിന്റെ മുമ്പിൽ മറച്ചുവെക്കുവാനോ, അങ്ങിനെ രക്ഷപ്പെടുവാനോ, അവർക്ക് കഴിയുകയില്ല.

മഹ്ശറിൽവെച്ച് മുശ്‌രിക്കുകൾ 'ഞങ്ങൾ ശിർക്ക് ചെയ്യുന്നവരായിരുന്നില്ലെ'ന്നു സത്യം ചെയ്തു പറയുമെന്നു സൂറഃ അൻആം 23 ൽ വരുന്നുണ്ട്. 'അവർ അല്ലാഹുവിനോട് ഒരു വർത്തമാനവും ഒളിച്ചുവെക്കുകയില്ല' എന്ന് ഇവിടെ പ്രസ്താവിച്ചതും അതും തമ്മിൽ വിയോജിപ്പുണ്ടല്ലോ എന്ന് ചോദിക്കപ്പെട്ടതിന് ഇബ്നു അബ്ബാസ്(റ) ഇപ്രകാരം മറുപടി നൽകിയതായി ഇബ്നു ജരീർ(റ) മുതലായവർ ഉദ്ധരിച്ചിരിക്കുന്നു: 'അതെ, ക്വിയാമത്ത് നാളിൽ ശിർക്കാകുന്ന കുറ്റം തീരേ പൊറുക്കപ്പെടുകയില്ലെന്നും, മറ്റുള്ള കുറ്റങ്ങൾ അല്ലാഹു പൊറുത്തുകൊടുക്കുവാൻ ഇടയുണ്ടെന്നും കാണുമ്പോൾ, തങ്ങൾക്ക് പൊറുത്തു കിട്ടിയെങ്കിലോ എന്ന പ്രതീക്ഷയിലാണ് ഞങ്ങൾ മുശ്‌രിക്കുകളായിരുന്നില്ലെന്ന് അവർ സത്യം ചെയ്യുന്നത്. അപ്പോൾ (36 : 65ൽ കാണുന്നതുപോലെ) അല്ലാഹു അവരുടെ വായക്കു മുദ്രവെക്കും. എന്നിട്ട് അവരുടെ കൈകാലുകൾ അവർ പ്രവർത്തിച്ചതെല്ലാം തുറന്നു സംസാരിക്കും. അപ്പോഴാണ് 'തങ്ങളുമായി ഭൂമി സമനിരപ്പാക്കപ്പെട്ടെങ്കിൽ നന്നായേനേ!' എന്ന് അവർ ആഗ്രഹിക്കുകയും, അല്ലാഹുവിനോട് ഒരു വർത്ത

മാനവും അവർ ഒളിച്ചുവെക്കാതിരിക്കുകയും ചെയ്യുന്നത്.'

ഇബ്നു മസ്ഊദ്(റ) പറഞ്ഞതായി ഇങ്ങിനെ നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'എനിക്ക് താങ്കൾ ക്വുർആൻ ഓതിക്കേൾപ്പിക്കണ'മെന്ന് നബിﷺ എന്നോട് പറയുകയുണ്ടായി. ഞാൻ പറഞ്ഞു: 'അല്ലാഹുവിന്റെ റസൂലേ, ക്വുർആൻ അവതരിച്ചത് അങ്ങേക്കായിരിക്കെ ഞാൻ അങ്ങേക്ക് ഓതിത്തരികയോ?! തിരുമേനി പറഞ്ഞു: 'അതെ, ഞാനല്ലാതെ മറ്റൊരാളിൽ നിന്ന് അത് കേൾക്കുവാൻ ഞാൻ ഇഷ്ടപ്പെടുന്നു'. അങ്ങനെ, ഞാൻ സൂറത്തുന്നിസാഅ് ഓതി فَكَيْفَ إِذَا جِئْنَا مِن كُلِّ أُمَّةٍۭ بِشَهِيدٍ وَجِئْنَا بِكَ عَلَىٰ هَٰٓؤُلَآءِ شَهِيدًا (എല്ലാ സമുദായത്തിൽ നിന്നും നാം ഒരു സാക്ഷിയെ കൊണ്ടുവരുകയും, ഇക്കൂട്ടരുടെമേൽ സാക്ഷിയായി നിന്നെ കൊണ്ടുവരുകയും ചെയ്താൽ എങ്ങിനെയിരിക്കും?!) എന്ന ആയത്തിങ്കൽ എത്തിയപ്പോൾ അവിടുന്ന് പറഞ്ഞു: 'എനി, ഇപ്പോൾ മതി!' തിരുമേനിയുടെ രണ്ടു കണ്ണുകളും കണ്ണുനീർ ഒഴുക്കുന്നുണ്ടായിരുന്നു.' (അ; ബു; തി; ന.) ഒരു കുറ്റവാളിയോ, പ്രതിയോ അല്ലാതെ, കേവലം സാക്ഷിയെന്ന നിലക്കാണെങ്കിലും രാജാധിരാജനായ അല്ലാഹുവിന്റെ കോടതിയിൽ മൊഴി കൊടുക്കേണ്ടിവരുന്ന ആ ഘട്ടത്തിന്റെ ഗൗരവം ഓർത്തു നബിﷺ ഇഹത്തിൽവെച്ചു ഇത്രയും നടുങ്ങിപ്പോകുമ്പോൾ, അവിടുത്തെ സാക്ഷ്യമനുസരിച്ച് കുറ്റപത്രം തയ്യാറാക്കപ്പെടുകയും, നരകശിക്ഷക്ക് വിധേയരായിത്തീരുകയും ചെയ്യുന്ന ദുർഭാഗ്യവാൻമാരുടെ സ്ഥിതി അവിടെ എന്തായിരിക്കും?! അല്ലാഹു നമ്മെ കാത്തു രക്ഷിക്കട്ടെ, ആമീൻ.

## വിഭാഗം - 7

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَقْرَبُوا۟ ٱلصَّلَوٰةَ وَأَنتُمْ سُكَـٰرَىٰ حَتَّىٰ تَعْلَمُوا۟ مَا تَقُولُونَ وَلَا جُنُبًا إِلَّا عَابِرِى سَبِيلٍ حَتَّىٰ تَغْتَسِلُوا۟ ۚ وَإِن كُنتُم مَّرْضَىٰٓ أَوْ عَلَىٰ سَفَرٍ أَوْ جَآءَ أَحَدٌ مِّنكُم مِّنَ ٱلْغَآئِطِ أَوْ لَـٰمَسْتُمُ ٱلنِّسَآءَ فَلَمْ تَجِدُوا۟ مَآءً فَتَيَمَّمُوا۟ صَعِيدًا طَيِّبًا

﴾43﴿ **ഹേ, വിശ്വസിച്ചവരേ, ലഹരി ബാധിച്ചവരായിക്കൊണ്ട് നിങ്ങൾ നമസ്ക്കാരത്തെ സമീപിക്കരുത്; നിങ്ങൾ പറയുന്നത് നിങ്ങൾക്ക് അറിയു(വാൻ കഴിയു)ന്നത് വരെ; 'ജനാബത്ത്' കാരായിക്കൊണ്ടും അരുത്; വഴി കടന്നുപോകുന്നവരായിട്ടല്ലാതെ - നിങ്ങൾ കുളിക്കുന്നതുവരെ. നിങ്ങൾ രോഗികളോ, യാത്രയിലോ ആയിരിക്കുകയോ, അല്ലെങ്കിൽ, നിങ്ങളിൽ ഒരാൾ (മലമൂത്ര) വിസർജ്ജന സ്ഥലത്തുനിന്നു വരുകയോ, സ്ത്രീകളുമായി സ്പർശനം നടത്തുകയോ ചെയ്തുവെങ്കിൽ എന്നിട്ടു നിങ്ങൾക്ക് വെള്ളം കിട്ടിയില്ല (എങ്കിൽ) അപ്പോൾ, നിങ്ങൾ ശുദ്ധമായ ഭൂമുഖത്തെ (അഥവാ മണ്ണിനെ) കരുതിക്കൊള്ളുവിൻ;**

فَٱمۡسَحُواْ بِوُجُوهِكُمۡ وَأَيۡدِيكُمۡ

എന്നിട്ട് നിങ്ങളുടെ മുഖങ്ങളെയും, കൈകളെയും തടവിക്കൊള്ളുവിൻ.

إِنَّ ٱللَّهَ كَانَ عَفُوًّا غَفُورًا ﴿٤٣﴾

നിശ്ചയമായും അല്ലാഹു, വളരെ മാപ്പ് ചെയ്യുന്നവനും, പൊറുക്കുന്നവനുമാകുന്നു.

---

﴾43﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ لاتَقْرَبُوا നിങ്ങൾ സമീപിക്കരുത് الصَّلاَةَ നമസ്കാരത്തെ وَأَنْتُمْ നിങ്ങൾ ആയിക്കൊണ്ട് سُكَارَى ലഹരി ബാധിച്ചവർ, മത്തുള്ളവർ حَتَّى تَعْلَمُوا നിങ്ങൾ(ക്ക്) അറിയുന്നതുവരെ مَا تَقُولُونَ നിങ്ങൾ പറയുന്നത് وَلا جُنُبًا ജനാബത്തുകാരായും അരുത് إِلاعَابِرِي കടന്നുപോകുന്ന (വിട്ടു കടക്കുന്ന)വരായിട്ടല്ലാതെ سَبِيلٍ വഴി حَتَّى تَغْتَسِلُوا നിങ്ങൾ കുളിക്കുന്നതുവരെ وَإِنْ كُنْتُمْ നിങ്ങൾ ആയിരുന്നാൽ, ആയെങ്കിൽ مَرْضَى രോഗികൾ أَوْعَلَى سَفَرٍ അല്ലെങ്കിൽ വല്ല യാത്രയിലും أَوْجَاءَ അല്ലെങ്കിൽ വന്നു(എങ്കിൽ) أَحَدٌ ഒരാൾ (ആരെങ്കിലും) مِنْكُمْ നിങ്ങളിൽനിന്ന് مِنَ الْغَائِطِ വിസർജ്ജന സ്ഥലത്തുനിന്ന് أَوْلامَسْتُمُ അല്ലെങ്കിൽ നിങ്ങൾ സ്പർശനം നടത്തി(യെങ്കിൽ) النِّسَاءَ സ്ത്രീകളുമായി فَلَمْ تَجِدُوا എന്നിട്ട് നിങ്ങൾ പ്രാപിച്ചില്ല, നിങ്ങൾക്ക് കിട്ടിയില്ല مَاءً വെള്ളം فَتَيَمَّمُوا എന്നാൽ നിങ്ങൾ കരുതി (അന്വേഷിച്ചു)കൊള്ളുവിൻ صَعِيدًا ഭൂമുഖത്തെ, മണ്ണിനെ طَيِّبًا നല്ലതായ, ശുദ്ധമായ فَامْسَحُوا എന്നിട്ട് നിങ്ങൾ തടവുവിൻ بِوُجُوهِكُمْ നിങ്ങളുടെ മുഖങ്ങളെ, മുഖങ്ങളിൽ وَأَيْدِيكُمْ നിങ്ങളുടെ കൈകളെയും, കൈകളിലും إِنَّ اللَّهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു عَفُوًّا വളരെ മാപ്പു ചെയ്യുന്നവൻ غَفُورًا വളരെ പൊറുക്കുന്നവൻ

---

സത്യവിശ്വാസികളെ സംബോധന ചെയ്തുകൊണ്ട് അല്ലാഹു അനുഷ്ഠാനപരമായ ചില നിയമങ്ങൾ വിവരിച്ചു കൊടുക്കുകയാണ്. ഇസ്‌ലാമിൽ മദ്യപാനം നിശ്ശേഷം നിരോധിക്കപ്പെട്ടത് രണ്ടുമൂന്നു ഘട്ടങ്ങളിലായിട്ടാണെന്നും, അതിൽ ചില ഗുണങ്ങളും ദോഷങ്ങളുമുണ്ടെങ്കിലും ദോഷത്തിന്റെ ഭാഗമാണ് കൂടുതൽ വലിയതെന്ന് അൽബക്വറഃ : 219 ൽ പ്രസ്താവിച്ചതായിരുന്നു ആദ്യത്തെ ഘട്ടമെന്നും, ലഹരിബാധിച്ചവരായും കൊണ്ട് നമസ്കാരത്തെ സമീപിക്കരുതെന്നുള്ള ഈ വചനത്തിലെ വാക്യമാണ് രണ്ടാമത്തെ ഘട്ടമെന്നും, അവസാനം മാഇദഃ : 93, 94 മുഖേന അത് കർശനമായി നിരോധിച്ചുവെന്നും സൂഃ ബക്വറഃയിൽ നാം ചൂണ്ടിക്കാട്ടുകയുണ്ടായി. സൂഃ ബക്വറഃയിലെ ആയത്ത് മുഖേന നിരുത്സാഹപ്പെടുത്തിയതോടെ ചിലരൊക്കെ മദ്യപാനം നിറുത്തൽ ചെയ്കയുണ്ടായി. എന്നാലും, പലരും അതുപയോഗിച്ചുകൊണ്ടേ ഇരുന്നിരുന്നു. അങ്ങനെ, അൽപം ചില അനിഷ്ടസംഭവങ്ങൾ ഉണ്ടാകുകയും, ചില സ്വഹാബികൾ മദ്യപിച്ചു ലഹരി പിടിപെട്ടവരായി നമസ്കരിച്ചപ്പോൾ ക്വുർആൻ വചനങ്ങൾ തെറ്റിച്ചു ഓതുകയും ഉണ്ടായി. ഇതിനെത്തുടർന്നാണ് ഈ വചനം അവതരിച്ചതെന്നു പല രിവായത്തുകളിലും പ്രസ്താവിക്കപ്പെട്ടു കാണാം.

'ലഹരി ബാധിച്ചവരായിക്കൊണ്ട് നമസ്ക്കരിക്കരുതെ'ന്നോ മറ്റോ പറയാതെ, 'ലഹരി

ബാധിച്ചവരായിക്കൊണ്ട് നമസ്കാരത്തെ സമീപിക്കരുത്' എന്നാണ് അല്ലാഹു പറഞ്ഞ വാക്ക്. ഇതിൽ നിന്ന് ലഹരി ബാധിച്ചുകൊണ്ട് പള്ളിയിൽ പ്രവേശിക്കുന്നതും, മറ്റുള്ള വർ നമസ്കരിക്കുന്നിടത്തേക്ക് കടന്നു ചെല്ലുന്നതും വർജ്ജിക്കേണ്ടതുണ്ടെന്നുകൂടി മന സ്സിലാക്കാവുന്നതാണ്. നമസ്കാരം സമയം നിർണയിക്കപ്പെട്ട നിർബ്ബന്ധ കർമമായിരി ക്കെ, ലഹരിയുള്ളപ്പോൾ നമസ്കരിക്കുവാൻ പാടില്ലെന്നു വരുമ്പോൾ, നമസ്കാര സമ യത്തേക്ക് ലഹരി നീങ്ങിപ്പോകാവുന്ന വിധത്തിലേ കള്ള് ഉപയോഗിക്കാവൂ എന്നുകൂടി ഈ കൽപനയിൽ അന്തർഭവിച്ചു കാണാവുന്നതാണ്. അതുകൊണ്ട് തന്നെയായിരിക്കും ഈ വചനം അവതരിച്ചശേഷം രാത്രി മാത്രമേ സത്യവിശ്വാസികൾ മദ്യം ഉപയോഗി ക്കുമായിരുന്നുള്ളുവെന്ന് ചില രിവായത്തുകളിൽ വന്നിട്ടുള്ളതും. അക്കാലത്ത് നമ സ്കാരം പള്ളിയിൽവെച്ച് ജമാഅത്തായി നടത്തപ്പെടലായിരുന്നു പതിവ് എന്നുള്ളതും സ്മരണീയമാകുന്നു. 'മദ്യം - അല്ലെങ്കിൽ കള്ള് - ഉപയോഗിച്ചവരായിക്കൊണ്ട് എന്ന് പറയാതെ, 'ലഹരി ബാധിച്ചവരായിക്കൊണ്ട് (وَأَنتُمْ سُكَارَى)' എന്ന് പറഞ്ഞിരിക്കയാൽ, മദ്യപാനം മുഖേനയല്ലാതെ - മറ്റു വല്ലതു മുഖേനയും - ലഹരി ബാധിച്ചാലും നമ സ്ക്കാരത്തെ സമീപിക്കുവാൻ പാടില്ലെന്നും മനസ്സിലാക്കാം. അതുപോലെത്തന്നെ 'നിങ്ങൾ പറയുന്നത് നിങ്ങൾക്ക് അറിയുമാറാകുന്നതുവരെ' എന്ന വാക്കിൽനിന്ന് ലഹ രിയോടുകൂടി നമസ്കരിച്ചാലുണ്ടാകുന്ന ദോഷങ്ങൾ പറയേണ്ടതില്ലല്ലോ. മനസ്സാന്നി ധ്യവും, ഭക്തിവിനയവും നഷ്ടപ്പെടുന്നു. വാക്കുകളിലും പ്രവൃത്തികളിലും കൃത്യവും ചിട്ടയും പാലിക്കുവാൻ കഴിയുകയില്ല. നമസ്കാരത്തിൽ ഉറങ്ങിത്തൂങ്ങുന്നവനെപ്പറ്റി നബിﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'നിങ്ങളിൽ ഒരാൾ നമസ്കരിക്കുമ്പോൾ അവൻ ഉറങ്ങിത്തൂങ്ങിയാൽ അവൻ നമസ്കാരത്തിൽ നിന്ന് പിരിഞ്ഞുപോയിക്കൊള്ളട്ടെ. താൻ പറയുന്നതെന്താണെന്ന് അറിയാറാകുവോളം അവൻ ഉറങ്ങുകയും ചെയ്യട്ടെ.' (അ; മു.) ഒരു രിവായത്തിൽ ഇങ്ങിനെയും കൂടിയുണ്ട്: 'ഒരു പക്ഷേ, അവൻ പാപമോചനം തേടു വാൻ ശ്രമിക്കുകയും, എന്നിട്ട് തന്നെത്തന്നെ പഴിക്കുകയും ചെയ്തേക്കാം.' അപ്പോൾ പിന്നെ ലഹരി ബാധിച്ചവന്റെ നമസ്കാരത്തെപ്പറ്റി പറയേണ്ടതുണ്ടോ?

'നമസ്കാരത്തെ സമീപിക്കരുത് (لَا تَقْرَبُوا الصَّلَاةَ) എന്നു പറഞ്ഞതിന്റെ ഉദ്ദേശ്യം, നമസ്കാരകർമത്തെ സമീപിക്കരുതെന്നാണെന്നും, നമസ്കാര സ്ഥലമായ പള്ളികളെ സമീപിക്കരുതെന്നാണെന്നും അഭിപ്രായങ്ങൾ കാണാം. എങ്കിലും, നമസ്കാര കർമ ത്തെയും, നമസ്കാര സ്ഥലമായ പള്ളികളെയും - രണ്ടിനെയും - സമീപിക്കുന്നതിനെ ഉദ്ദേശിച്ചാണെന്ന അഭിപ്രായമാണ് കൂടുതൽ യുക്തമായി കാണുന്നത്. തുടർന്നുകൊണ്ട് وَلَا جُنُبًا എന്ന് തുടങ്ങിയ വാക്യത്തോട് കൂടുതൽ യോജിക്കുന്നതും അതാണ്. الله اعلم

നമസ്കാരത്തിൽ ഓതുന്ന ക്വുർആന്റെയും ചൊല്ലുന്ന ദിക്ർ, ദുആ മുതലായവയു ടെയും അർഥം അറിയലും അത് ഓർമിക്കലും വളരെ ആവശ്യമാണെന്നുള്ളതിൽ സംശ യമില്ല. പക്ഷേ, നിങ്ങൾ പറയുന്നത് നിങ്ങൾ അറിയുന്നതുവരെ (حَتَّىٰ تَعْلَمُوا مَا تَقُولُونَ) എന്നുള്ള വാക്കിനെ അടിസ്ഥാനമാക്കി നമസ്കാരത്തിൽ ഓതുന്നതും, ചൊല്ലുന്നതുമായ എല്ലാ വാക്കുകളുടെയും അർഥം ഗ്രഹിച്ചെങ്കിലേ നമ സ്കാരം ശരിയാകുകയുള്ളൂവെന്ന് ചിലർ സമർഥിച്ചു കാണുന്നത് ശരിയല്ല. ആ വാക്യ ത്തിന് വാസ്തവത്തിൽ ഇല്ലാത്ത അർഥ സങ്കൽപമത്രെ അത്. മാത്രമല്ല, ക്വുർആന്റെയും, ക്വുർആനിലോ ഹദീഥിലോ വന്ന ദിക്ർ - ദുആ മുതലായവയുടെയും, അർഥം അറിയു ന്നവരുടെ നമസ്കാരം മാത്രമേ സാധുവാകുകയുള്ളുവെന്ന് പറയുവാൻ തെളിവുകളി ല്ലതാനും, അതു കേവലം പ്രായോഗികവുമല്ല. താൻ പറയുന്ന വാക്കുകൾ എന്താണെന്ന്,

അവ ക്രമത്തിൽ തന്നെയാണോ എന്നൊന്നും അറിയാത്തവിധം ലഹരി ബാധിച്ചവരെ പ്പറ്റിയാണ് ഇവിടെ പ്രസ്താവിച്ചിരിക്കുന്നത്. അർഥമോ, ഭാഷയോ അറിയാത്തവരെപ്പ റ്റിയല്ല.

ലഹരി ബാധിച്ചവരായിക്കൊണ്ട് നമസ്കാരത്തെ സമീപിക്കരുത് എന്ന് പറഞ്ഞ തിനെത്തുടർന്ന് 'ജനാബത്തുകാരായിക്കൊണ്ടും സമീപിക്കരുത്' എന്നും പറഞ്ഞിരി ക്കുന്നു. 'ജനാബത്ത്' എന്ന വാക്കിന് 'അകന്നു നിൽക്കുക, ദൂരപ്പെടുക' എന്നാണർഥം. സംയോഗം, ഇന്ദ്രിയസ്ഖലനം എന്നിവ മൂലമുണ്ടാകുന്ന വലിയ അശുദ്ധിയാണ് ഇസ്‌ലാ മിന്റെ സാങ്കേതിക ഭാഷയിൽ സാധാരണ അതുകൊണ്ട് വിവക്ഷിക്കാറുള്ളത്. നമ സ്കാരം, ക്വുർആൻ പാരായണം മുതലായവയിൽനിന്നും ജനാബത്തുകാരൻ അകന്നു നിൽക്കേണ്ടതുണ്ടല്ലോ. 'വഴി കടന്നു പോകുന്നവരായിട്ടല്ലാതെ' എന്നു പറഞ്ഞതിന്റെ താൽപര്യം, വല്ല ആവശ്യാർഥവും പള്ളിയിലൂടെ നടന്നുപോകുന്നതിന് വിരോധമില്ല. – പള്ളിയിൽ കടന്നു തങ്ങിനിൽക്കുവാൻ പാടില്ല – എന്നാകുന്നു. വാക്കിന്റെ നേരെ അർഥം കൊണ്ടുവരുന്നതും, പ്രധാനപ്പെട്ട വ്യാഖ്യാതാക്കളും പണ്ഡിതന്മാരും സ്വീക രിച്ചുവരുന്നതും അതാണ്. മദീനാ പള്ളിയോട് തൊട്ടുനിന്നിരുന്ന വീടുകളിൽ താമസി ച്ചിരുന്ന ചില അൻസ്വാരി സ്വഹാബികളുടെ വാതിലുകൾ പള്ളിയിലേക്കുണ്ടായിരുന്നു. അവർക്ക് ജനാബത്തുണ്ടാകുമ്പോൾ വെള്ളം കൊണ്ടുവരുവാനും മറ്റും പള്ളിയിലൂടെ കടന്നു പോകേണ്ടിയിരുന്നു. അങ്ങിനെയുള്ള അവസ്ഥകളെ കണക്കിലെടുത്തുകൊ ണ്ടാണ് ഈ പ്രസ്താവനയെന്ന് ചില രിവായത്തുകളിൽ വന്നിട്ടുള്ളത് പ്രസ്താവ്യമാണ് (**كما فى ابن جرير و غيره**) നബി തിരുമേനിﷺയുടെ ജീവിതാന്ത്യ കാലത്ത് അബൂബക്ർ (റ)ന്റെ വാതിൽ ഒഴിച്ചുള്ള അത്തരം വാതിലുകളെല്ലാം അടച്ചുകളയുവാൻ അവിടുന്ന് കല്പിക്കുകയുണ്ടായി. (ബു.)

ചുരുക്കിപ്പറഞ്ഞാൽ, കുളിച്ചു ശുദ്ധിയാകും മുമ്പ് ജനാബത്തുകാരന് വല്ല ആവ ശ്യവും നേരിട്ടാൽ പള്ളിയിൽ തങ്ങി നിൽക്കാതെ കടന്നുപോകാവുന്നതാണ്. ആർത്ത വമുള്ള സ്ത്രീകളുടെ വിധിയും ഇതുപോലെത്തന്നെ. പള്ളിയിൽ വൃത്തികേടാകുമെന്ന് ഭയപ്പെടാത്തപ്പോൾ അവർക്ക് വിരോധമില്ലെന്നും ചിലർക്കഭിപ്രായമുണ്ട്. إِلَّا عَابِرِي سَبِيلٍ എന്ന വാക്കിന് 'യാത്രക്കാരായിട്ടല്ലാതെ' എന്നും ചില മഹാന്മാർ അർഥം കല്പിച്ചിരി ക്കുന്നു. ഇബ്നു ജരീറും(റ) മറ്റും പ്രസ്താവിച്ചതുപോലെ, യാത്രക്കാരെക്കുറിച്ച് തുടർന്ന് പ്രസ്താവിക്കുന്നതുകൊണ്ട് ഈ അഭിപ്രായത്തിന് പ്രസക്തി കാണുന്നില്ല. ആയത്തിലെ വാക്കുകളോട് കൂടുതൽ യോജിച്ചതും ആദ്യം പറഞ്ഞ അർഥം തന്നെ. **والله اعلم**

വെള്ളം കൊണ്ട് ശുദ്ധീകരിക്കുവാൻ കഴിയാത്ത പരിതഃസ്ഥിതിയിൽ എന്തുചെയ്യ ണമെന്നാണ് وَإِن كُنتُم مَّرْضَىٰ(നിങ്ങൾ രോഗികളായിരുന്നാൽ) എന്നു തുടങ്ങുന്ന വാക്യ ങ്ങളിൽ വിവരിക്കുന്നത്. നാലവസ്ഥകളാണ് ഇവിടെ അല്ലാഹു എടുത്തുപറഞ്ഞിരിക്കു ന്നത്.

**(1) രോഗികളായിരിക്കുക.** നാമമാത്ര രോഗമായാൽ പോരാ, വെള്ളം ഉപയോഗി ക്കുന്നതുമൂലം കാര്യമായ വല്ല ദോഷവും ബാധിച്ചേക്കുന്ന രോഗമായിരിക്കണമെന്ന് പ്രത്യേകം പറയേണ്ടതില്ല. ഉപയോഗിക്കുന്നതിനു വിരോധമില്ലെങ്കിലും വെള്ളം അടു ത്തുണ്ടെങ്കിലും അതുപയോഗിക്കുവാൻ കഴിയാതിരിക്കുകയും, സഹായത്തിന് ആളി ല്ലാതിരിക്കുകയും ചെയ്യുന്ന രോഗികളും ഇതിൽ ഉൾപെടും.

**(2) യാത്രയിലായിരിക്കുക.** ദീർഘയാത്രയെന്നോ അല്ലെന്നോ പറഞ്ഞിട്ടില്ലാത്ത

തുകൊണ്ട് സാധാരണഗതിയിൽ യാത്ര ( سَفَر ) എന്നു പറയപ്പെടാവുന്ന സഞ്ചാരമായാൽ മതിയെന്ന് മനസ്സിലാക്കാം. ഏതായാലും അങ്ങാടിയിലോ കൃഷിസ്ഥലത്തോ പോകലും വരലും പോലെയുള്ളതൊന്നും യാത്രയായി ഗണിക്കപ്പെടുകയില്ല.

**(3) മലമൂത്രവിസർജ്ജന സ്ഥലത്തുനിന്നു വരിക** (أَوْ جَاءَ أَحَدٌ مِّنكُم مِّنَ الْغَآئِطِ). അഥവാ, മൂത്രിക്കുകയോ കാഷ്ടിക്കുകയോ ചെയ്യുക. ചരിഞ്ഞതും താണതുമായ സ്ഥലം എന്നാണ് غَآئِط ന്റെ വാക്കർത്ഥം. മലമൂത്രവിസർജ്ജനാർത്ഥം ജനങ്ങളിൽ നിന്ന് മറയുവാൻവേണ്ടി അത്തരം സ്ഥലങ്ങളിലാണല്ലോ ഇരിക്കാറുള്ളത്. അതുകൊണ്ട് മറക്കിരിക്കുന്ന സ്ഥലം - കടവിറങ്ങുന്നേടം - വെളിക്കിരിക്കുന്ന സ്ഥലം' എന്നിങ്ങനെയുള്ള അർഥത്തിൽ അത് ഉപയോഗിക്കപ്പെടുന്നു. 'മലം - കാഷ്ടം' എന്ന അർഥത്തിലും ഉപയോഗിക്കപ്പെടാറുണ്ട്.

**(4) സ്ത്രീകളുമായി സ്പർശനം നടത്തുക** ( لَامَسْتُمُ النِّسَاء ). അഥവാ സംയോഗം നടത്തുക.

فَلَمْ تَجِدُوا مَاء (എന്നിട്ട് വെള്ളം കിട്ടിയില്ല) എന്നു പറഞ്ഞതിന്റെ താൽപര്യം വെള്ളം കിട്ടായ്കകൊണ്ടോ മറ്റു വല്ല കാരണം കൊണ്ടോ ഉപയോഗിക്കുവാൻ സാധ്യമാകാതിരിക്കുക എന്നാണെന്നത്രെ ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. ഇതനുസരിച്ച് ഈ ഉപാധി മേൽപറഞ്ഞ നാലവസരത്തിലേക്കും ബാധകമായിരിക്കും. ഉപയോഗിക്കുവാൻ സാധിക്കാതിരിക്കുക എന്നല്ല - കിട്ടാതിരിക്കുക എന്ന് തന്നെയാണ് - ഉദ്ദേശ്യമെന്നത്രെ ഭൂരിപക്ഷാഭിപ്രായം. പക്ഷേ, ഈ ഉപാധി മേൽപറഞ്ഞ നാലവസരത്തിലേക്കും ബാധകമാണെന്നും, അവസാനത്തെ മൂന്നിലേക്ക് മാത്രം ബാധകമാണെന്നും, അവസാനത്തെ രണ്ടിലേക്ക് മാത്രം ബാധകമായതാണെന്നും അഭിപ്രായ വ്യത്യാസങ്ങളുണ്ട്. അവസാനത്തെ മൂന്നിലേക്കു ബാധകമായതാണെന്ന അഭിപ്രായമാണ് കൂടുതൽ യുക്തമായിക്കാണുന്നത്. والله اعلم പ്രസ്തുത അഭിപ്രായങ്ങളും ഓരോന്നിന്റെയും ന്യായങ്ങളും തെളിവുകളും ഉദ്ധരിച്ചു ഇവിടെ ദീർഘിപ്പിക്കുവാൻ ഉദ്ദേശിക്കുന്നില്ല. എന്നാലും ഈ വചനത്തിലെ വിഷയങ്ങളുമായി ബന്ധപ്പെട്ട ചില സംഗതികൾ ഇവിടെ ചൂണ്ടിക്കാട്ടുന്നത് സന്ദർഭോചിതമായി തോന്നുന്നു:-

(1) യാത്രയിലായാലും അല്ലെങ്കിലും ശരി, വെള്ളം തയ്യാറുള്ളപ്പോൾ തന്നെ രോഗം നിമിത്തമോ, ഉള്ള വെള്ളം ഉപയോഗിച്ചാൽ തനിക്കോ മറ്റോ ദാഹിച്ചു വലയേണ്ടിവരുമെന്ന് കണ്ടതുകൊണ്ടോ മറ്റോ അത് ഉപയോഗിക്കുവാൻ ബുദ്ധിമുട്ടായാലും 'തയമ്മും' ചെയ്യാമെന്നുള്ളതിൽ തർക്കമില്ല.

(2) വെള്ളം കിട്ടാതിരിക്കുക ( فَلَمْ تَجِدُوا مَاء) എന്ന ഉപാധിയെപ്പറ്റി മേൽ സൂചിപ്പിച്ച ചില അഭിപ്രായങ്ങളെ മുൻനിറുത്തിക്കൊണ്ട് യാത്രയിൽ വെള്ളം തയ്യാറുണ്ടായാലും ഇല്ലെങ്കിലും തയമ്മും ചെയ്താൽ മതിയെന്ന് ഒരു പൊതുവിധിയായി ചിലർ പ്രസ്താവിച്ചു കാണുന്നു. യാത്രയിൽ വുദ്വൂഉം, കുളിയും ബുദ്ധിമുട്ടായിരിക്കും. വിശേഷിച്ച് ആധുനിക വാഹനങ്ങളായ തീവണ്ടി, കപ്പൽ, വിമാനം മുതലായവയിൽ വെച്ച് അത് രണ്ടും പ്രയാസകരമാണ് എന്നൊക്കെ അവർ അതിന് കാരണവും പറയുന്നു. മേൽപറഞ്ഞപോലെ, ഏതെങ്കിലും കാരണത്താൽ ഉള്ള വെള്ളം ഉപയോഗിക്കുവാൻ പ്രയാസം ഉണ്ടായാലല്ലാതെ, യാത്രക്കാരെ സംബന്ധിച്ച് നിരുപാധികം ഒരു പൊതുവിധിയായി ഇത് സ്വീകരിക്കുവാൻ മാർഗം കാണുന്നില്ല. ചില യുക്തിന്യായങ്ങളല്ലാതെ.

സ്വീകാര്യമായ വല്ല തെളിവോ, കാര്യമായ ഏതെങ്കിലും പണ്ഡിതാഭിപ്രായങ്ങളോ കാണുന്നുമില്ല. താഴെ ഉദ്ധരിക്കുന്ന ഹദീഥിൽ നിന്ന് മറിച്ചാണ് മനസ്സിലാകുന്നതും.

(3) മേൽ സൂചിപ്പിച്ച ഏതഭിപ്രായം സ്വീകരിച്ചാലും വെള്ളം കിട്ടാതിരിക്കുക എന്ന ഉപാധി അവസാനത്തെ രണ്ടവസ്ഥയിലേക്കും - മലമൂത്ര വിസർജ്ജനത്തിലേക്കും സംയോഗത്തിലേക്കും - ബാധകമാകുമെന്നുള്ളതിൽ അഭിപ്രായവ്യത്യാസമില്ല, വെള്ളം ഉപയോഗിക്കുവാൻ പറ്റാത്ത രോഗമുള്ളപ്പോൾ, വെള്ളം ഉണ്ടോ ഇല്ലേ എന്ന് നോക്കേണ്ടതുമില്ല. യാത്രയിലായിരിക്കുമ്പോൾ വെള്ളം കിട്ടാതിരിക്കുകയെന്ന ഉപാധിക്ക് സ്ഥാനമുണ്ടോ എന്നാണിവിടെ ആലോചിക്കുവാനുള്ളത്. വാസ്തവത്തിൽ, ഒരു യാത്രയിൽ വെള്ളം കിട്ടാതെ സ്വഹാബികൾ വിഷമിച്ച ഒരവസരത്തിലാണ് തയമ്മുമിന്റെ നിയമം തന്നെ അവതരിച്ചത്. നോക്കുക:-

അഹ്മദ്, ബുഖാരി, മുസ്‌ലിം (റ) മുതലായവർ പല മാർഗങ്ങളിലൂടെയും ഉദ്ധരിച്ച ആ സംഭവത്തിന്റെ ചുരുക്കം ഇതാണ്: ഒരു യുദ്ധയാത്രയിൽ ആഇശഃ(റ)യുടെ മാല വീണുപോയി. അവർ അത് തന്റെ ജ്യേഷ്ഠത്തി അസ്മാഉ് (റ)ൽ നിന്നു വായ്പ മേടിച്ചതായിരുന്നു. അതിന്റെ തിരച്ചിലിൽ പെട്ട് നബിﷺയും സ്വഹാബികളും വഴിയിൽ തങ്ങേണ്ടിവന്നു. അവരുടെ പക്കൽ വെള്ളമുണ്ടായിരുന്നില്ല. ആ സ്ഥലത്തും വെള്ളമില്ലായിരുന്നു. ആഇശഃ(റ) യുടെ മാലകാരണം വെള്ളമില്ലാത്ത അവസ്ഥയിൽ കുടുങ്ങിയതിനെപ്പറ്റി ജനങ്ങൾ അവരുടെ പിതാവായ അബൂബക്ർ(റ)നോട് ആക്ഷേപം പറഞ്ഞു. അങ്ങനെ, അദ്ദേഹം മകളുടെ അടുക്കൽ ചെന്നു പലതും പറയുകയും അവരുടെ ഊരക്ക് കുത്തുകയും ഉണ്ടായി. റസൂൽﷺ അപ്പോൾ ആഇശഃ(റ) യുടെ മടിയിൽ തലവെച്ചുറങ്ങുകയായിരുന്നതുകൊണ്ട് അവർ ഇളകാതിരുന്നതേയുള്ളൂ. റസൂൽﷺ കാലത്തു എഴുന്നേറ്റപ്പോൾ (വുദ്വൂഇനും മറ്റും) വെള്ളമില്ല. ഈ അവസരത്തിലാണ് തയമ്മുമിന്റെ ആയത്ത് അവതരിച്ചത്. അപ്പോൾ, ജനങ്ങൾ ആഇശഃ(റ)യെ പ്രശംസിക്കുകയായി. ഉസൈദുബ്നു ഹുദൈർ(റ) പറഞ്ഞു: അബൂബക്റിന്റെ കൂട്ടരേ, ഇതു നിങ്ങളുടെ ഒന്നാമത്തെ പുണ്യമൊന്നുമല്ല. (വേറെയും പല ഗുണങ്ങൾ നിങ്ങൾ മൂലം ഉണ്ടായിട്ടുണ്ട്). അങ്ങനെ, എല്ലാവരും തയമ്മും ചെയ്തു നമസ്കരിച്ചു. യാത്ര ആരംഭിച്ചു. ആഇശഃ(റ)യുടെ ഒട്ടകത്തെ എഴുന്നേൽപിച്ചപ്പോൾ, അത് കിടന്നിരുന്ന സ്ഥലത്ത് അതിന്റെ ചുവട്ടിൽ നിന്ന് മാല കണ്ടുകിട്ടുകയും ചെയ്തു. (അ; ബു; മു.) വെള്ളം എത്രകാലം കിട്ടിയില്ലെങ്കിലും അപ്പോഴൊക്കെ തയമ്മുംകൊണ്ട് മതിയാക്കാമെന്ന് അഹ്മദും(റ) മറ്റു ചിലരും ഉദ്ധരിച്ച ഒരു ഹദീഥിലും വന്നിരിക്കുന്നു. അപ്പോൾ വെള്ളം കിട്ടുവാനുണ്ടെങ്കിലും ഉപയോഗിക്കൽ ബുദ്ധിമുട്ടാണെന്ന കാരണത്താൽ യാത്രയിൽ തയമ്മും മതി എന്ന അഭിപ്രായത്തിനു ഒട്ടും പ്രസക്തി കാണുന്നില്ല.

(4) രോഗം മൂലം വെള്ളം ഉപയോഗിക്കുവാൻ നിവൃത്തിയില്ലാത്തപ്പോഴും, യാത്രയിൽ വെള്ളം കിട്ടാത്തപ്പോഴും കുളി നിർബ്ബന്ധമായാൽ, കുളിക്കു പകരവും, വുദ്വൂഇന്റെ ആവശ്യം നേരിട്ടാൽ വുദ്വൂഇനു പകരവും തയമ്മും ചെയ്യാവുന്നതാകുന്നു. മലമൂത്ര വിസർജ്ജനം നിമിത്തം കുളി നിർബന്ധമില്ലാത്തതുകൊണ്ട് വുദ്വൂഇന് പകരമായും, സംയോഗം നിമിത്തം കുളി നിർബ്ബന്ധമാകുന്നതുകൊണ്ട് കുളിക്കു പകരമായുമാണ് തയമ്മും നിയമിക്കപ്പെട്ടിരിക്കുന്നത് എന്ന് വ്യക്തമാണ്.

لَامَسْتُمُ (ലാമസ്തും) എന്ന വാക്കിന്റെ സാക്ഷാൽ അർഥം അന്യോന്യം സ്പർശിക്കുക - അഥവാ പരസ്പരം തൊടുക - എന്നാകുന്നു. സംയോഗത്തെ ഉദ്ദേശിച്ചു ആ വാക്ക് ഉപയോഗിക്കുന്നു. സ്പർശിക്കുക - അഥവാ തൊടുക - എന്നർത്ഥമായ مَسّ (മ

സ്സ്) എന്ന പദം സംയോഗത്തെ ഉദ്ദേശിച്ചു ക്വുർആനിൽ തന്നെ (2 : 236, 237)ഉപയോഗിച്ചിട്ടുണ്ട്. വ്യക്തമായ വാക്കിൽ തുറന്നു പറയുന്നത് മാന്യമല്ലെന്നു കരുതപ്പെടുന്ന (സംയോഗം മുതലായ) കാര്യങ്ങളെക്കുറിച്ച് വ്യംഗ്യമായും, അലങ്കാര രൂപത്തിലും പ്രസ്താവിക്കുക ക്വുർആന്റെ ഒരു പതിവാണുതാനും. ഇതെല്ലാം കാരണമായിട്ടാണ് ഈ വാക്കിന് സംയോഗം ചെയ്യുക എന്ന് വിവക്ഷ നൽകപ്പെടുന്നത്. ഇമാം ശാഫിഈ (റ) മുതലായ ചില മാഹാന്മാർ ഇവിടെ ആ വാക്കിന് അതിന്റെ ഭാഷാർഥം തന്നെ കൽപിച്ചിരിക്കുന്നു. മലമൂത്രവിസർജ്ജനം പോലെത്തന്നെ, അന്യ സ്ത്രീകളെ തൊട്ടാൽ വുദ്വൂ നിഷ്ഫലമാകുമെന്നും, നമസ്കാരത്തിനു വീണ്ടും വുദ്വൂ എടുക്കേണ്ടതുണ്ടെന്നും, ഈ അടിസ്ഥാനത്തിൽ അവർ അഭിപ്രായപ്പെടുകയും ചെയ്തിരിക്കുന്നു. لَامَسْتُمُ എന്നതിന്റെ സ്ഥാനത്ത് لَمَسْتُمُ (ലമസ്തും) എന്ന് വായിക്കപ്പെട്ടിട്ടുള്ളതും ഇവർ തെളിവായി എടുക്കുന്നു. 'സ്പർശിക്കുക' എന്നു തന്നെയായിരിക്കും അപ്പോൾ അതിന്റെ അർഥം. സ്ത്രീകളെ തൊട്ടാൽ വുദ്വൂ നിഷ്ഫലമാകുമോ, ഇല്ലേ എന്നതിൽ ഭിന്നാഭിപ്രായം പണ്ഡിതന്മാർക്കിടയിൽ സ്വഹാബികളുടെ കാലംമുതൽക്കേ ഉള്ളതാകുന്നു. എന്നാൽ, ഹദീഥുകൾ പരിശോധിക്കുമ്പോൾ, ഇവിടെ ആ വാക്കുകൊണ്ടുദ്ദേശ്യം സംയോഗമാണെന്ന അഭിപ്രായത്തിനാണ് ബലം കാണുക. ഇബ്നു ജരീർ(റ) മുതലായവർ പ്രസ്താവിക്കുന്നതുപോലെ, നബിﷺ സ്വപത്നിമാരെ ചുംബിച്ചശേഷം വുദ്വൂ ചെയ്യാതെ നമസ്കരിച്ചിട്ടുള്ളതായി പല ഹദീഥുകളിലും വന്നിട്ടുള്ളതാണ്. (ഹദീഥുകൾ ഇബ്നു ജരീറും, ഇബ്നു കഥീറും (റ) മറ്റും ഉദ്ധരിച്ചു കാണാം).

എനി, നമുക്ക് തയമ്മുമിനെപ്പറ്റി ശ്രദ്ധിക്കാം. تَيَمُّمْ (തയമ്മും) എന്ന വാക്കിന്റെ ഭാഷാർഥം 'കരുതിച്ചെല്ലുക, ഉദ്ദേശിക്കുക, അന്വേഷിക്കുക' എന്നൊക്കെയാണ്. താഴെ പറയുന്ന വിധം മണ്ണുകൊണ്ട് കൈയും മുഖവും തടവുന്നതിനാണ് മതത്തിൽ സാങ്കേതികമായി 'തയമ്മും' എന്ന് പറഞ്ഞുവരുന്നത്. മേൽ വിവരിച്ച ഏതെങ്കിലും സന്ദർഭം നേരിടുമ്പോൾ നിങ്ങൾ ശുദ്ധമായ ഭൂമുഖത്തെ കരുതിക്കൊള്ളുക (فَتَيَمَّمُوا صَعِيدًا طَيِّبًا) എന്ന് പറഞ്ഞതിൽ നിന്നാണ് ഈ പേർ അതിനു സിദ്ധിച്ചത്. صَعِيد (സ്വഈദ്) എന്ന പദത്തിനു ഭൂമിയുടെ ഉപരിതലം, ഭൂമുഖത്തുള്ളത്, ഭൂമിയിൽ പൊന്തിക്കാണുന്നത്, മണ്ണ്, ക്വബ്ർ, നിരപ്പായ സ്ഥലം' എന്നൊക്കെയാണ് നിഘണ്ടുക്കളിൽ അർത്ഥം കാണുന്നത്. ഈ പദത്തിന്റെ അർഥത്തെ ആസ്പദമാക്കി തയമ്മുമിന് ഏതെല്ലാം വസ്തുക്കളെ ഉപയോഗപ്പെടുത്താമെന്നുള്ളതിൽ പണ്ഡിതന്മാർക്കിടയിൽ അഭിപ്രായവ്യത്യാസമുണ്ട്. അത് കേവലം സ്വാഭാവികവുമാണ്. മണ്ണ് മാത്രമേ ഉപയോഗിക്കാവൂ എന്ന് ഇമാം ശാഫിഈ, ഇമാം അഹ്മദ് (റ) മുതലായവരും, മണ്ണും മണ്ണോട് ബന്ധപ്പെടുന്ന മണൽ, കൽചുണ്ണാമ്പ് മുതലായവയും ഉപയോഗിക്കാമെന്ന് ഇമാം അബൂഹനീഫ(റ) മുതലായവരും, അവയും അവക്ക് പുറമെ സസ്യങ്ങളും പാറകളും അടക്കം ഭൂമുഖത്തുള്ള ഏത് വസ്തുക്കളും ആവാമെന്ന് ഇമാം മാലിക്(റ) മുതലായവരും മനസ്സിലാക്കിയിരിക്കുന്നു. ഹദീഥുകൾ പരിശോധിച്ചാൽ ചിലപ്പോഴെല്ലാം صَعِيد എന്ന വാക്കുതന്നെ ഹദീഥുകളിൽ ഉപയോഗിക്കപ്പെട്ടുകാണാം. എങ്കിലും ചിലപ്പോൾ تُرَاب، تربة (മണ്ണ്) എന്ന് വ്യക്തമാക്കപ്പെട്ടിട്ടുമുണ്ട്.

ഹുദൈഫത്തുബ്നുൽ യമാനി(റ)ൽ നിന്നു മുസ്‌ലിം(റ) ഇങ്ങിനെ ഉദ്ധരിച്ചിരിക്കുന്നു: റസൂൽﷺ പറഞ്ഞു: 'മൂന്നു കാര്യം കൊണ്ട് മറ്റു മനുഷ്യരെക്കാൾ നമുക്ക് ശ്രേഷ്ഠത നൽകപ്പെട്ടിരിക്കുന്നു: നമ്മുടെ (നമസ്കാരത്തിലെ) അണികൾ മലക്കുകളുടെ അണികളെപ്പോലെ ആക്കപ്പെട്ടിരിക്കുന്നു; നമുക്ക് ഭൂമി മുഴുവനും പള്ളി (നമസ്കരിക്കുവാ

നുള്ള സ്ഥലം) ആക്കപ്പെട്ടിരിക്കുന്നു; വെള്ളം കിട്ടിയില്ലെങ്കിൽ അതിലെ മണ്ണ് നമുക്ക് ശുദ്ധി ചെയ്‌വാനുള്ളതും ആക്കപ്പെട്ടിരിക്കുന്നു.' (മു.) ഈ ഹദീഥിന്റെ ചില രിവായത്തിൽ تُرَاب എന്നും, ചിലതിൽ تربة എന്നും കാണാം. രണ്ടായാലും മണ്ണ് എന്നുതന്നെ അർഥം. കൂടാതെ, വേറെ ചില ഹദീഥുകളിലും ഈ വാക്ക് കാണാം. ശാഫിഈ, അഹ്മദ് (റ) മുതലായവരുടെ തെളിവ് ഈ ഹദീഥുകളാണ്. ചുരുക്കത്തിൽ, മണ്ണല്ലാത്ത വസ്തുക്കളെക്കൊണ്ട് തയമ്മും ചെയ്താൽ ശരിയാകുകയില്ലെന്ന് തീർത്തു പറയുക സാധ്യമല്ലെങ്കിലും, മണ്ണുകൊണ്ടായിരിക്കുന്നതാണ് കൂടുതൽ നല്ലതെന്നുള്ളതിൽ സംശയമില്ല. മണ്ണ് പൊടിയുള്ളതായിരിക്കുന്നത് നല്ലതാണെന്ന് കൂടി ഹദീഥുകളിൽ നിന്ന് മനസ്സിലാകുന്നു. സസ്യങ്ങൾ, ലോഹങ്ങൾ, പാറകൾ മുതലായവയൊന്നും തൊട്ടുതടവിക്കൊണ്ട് നബിﷺയോ, നബിﷺയുടെ അറിവിൽ പെട്ടുകൊണ്ട് മറ്റാരെങ്കിലുമോ തയമ്മും ചെയ്തതായി അറിയപ്പെടുന്നുമില്ല. മണ്ണ് വെടിപ്പുള്ളതും മ്ളേച്ഛം ( نجس ) കലരാത്തതുമായിരിക്കണമെന്ന് طَيِّبًا (ശുദ്ധമായ - നല്ലതായ) എന്ന വിശേഷണത്തിൽ നിന്ന് വ്യക്തമാകുന്നു.

തയമ്മുമിന്റെ രൂപമാണ് فَامْسَحُوا۟ بِوُجُوهِكُمْ وَأَيْدِيكُمْ (എന്നിട്ട് നിങ്ങളുടെ മുഖങ്ങളെയും കൈകളെയും തടവുവിൻ) എന്ന വചനം കാണിച്ചുതരുന്നത്. മുഖം മുഴുവനും തടവണമെന്നുള്ളതിൽ പണ്ഡിതന്മാർക്കിടയിൽ ഭിന്നാഭിപ്രായമില്ല. കൈകളുടെ കാര്യത്തിൽ അഭിപ്രായവ്യത്യാസമുണ്ട്. വുദ്വൂഇനെക്കുറിച്ച് പറഞ്ഞപ്പോൾ മുട്ടുവരെ കഴുകണമെന്ന് സൂറത്തുൽ മാഇദഃ : 7 ൽ വ്യക്തമാക്കപ്പെട്ടിരിക്കുന്നു. തയമ്മുമിനെപ്പറ്റി വിവരിക്കുന്ന ചില ഹദീഥുകളിൽ മുട്ടുവരെ നബിﷺ തടവിയതായി വന്നിട്ടുമുണ്ട്. അതുകൊണ്ട് മുട്ടുവരെ തടവൽ നിർബ്ബന്ധമാണെന്നാണ് ഒരഭിപ്രായം. കൈപത്തി(മുൻകൈ) മാത്രം തടവിയാലും മതിയെന്നാണ് മറ്റേ അഭിപ്രായം. ايدى (കൈകൾ) എന്ന വാക്ക് കൈപത്തികളെ ഉദ്ദേശിച്ചുകൊണ്ട് മാഇദഃ 41 ൽ ഉപയോഗിച്ചിട്ടുണ്ടെന്നുള്ളതും, ബുഖാരിയും മുസ്‌ലിമും(റ) ഉദ്ധരിച്ച ഒരു ഹദീഥും ഇതിന് തെളിവായി ചൂണ്ടിക്കാണിക്കുന്നു. ഹദീഥ് ഇതാണ്: 'ഒരു യാത്രയിൽ ഉമർ(റ), അമ്മാർ(റ) എന്നിവർക്ക് ജനാബത്ത് ഏർപ്പെട്ടു. കുളിക്കുവാൻ വെള്ളം ഉണ്ടായിരുന്നില്ല. ഉമർ(റ) നമസ്കരിക്കാതിരുന്നു. അമ്മാർ(റ) മണ്ണിൽ പുരണ്ട് നമസ്കരിക്കുകയും ചെയ്തു. (*) വിവരം അറിഞ്ഞപ്പോൾ 'ഇങ്ങിനെ ചെയ്താൽ മതിയായിരുന്നു' എന്ന് പറഞ്ഞും കൊണ്ട് നബിﷺ രണ്ടു കൈപത്തികൾ നിലത്തടിച്ചു അതിൽ ഊതുകയും, പിന്നീട് അതുകൊണ്ട് മുഖവും രണ്ട് കൈപത്തികളും തടവുകയും ചെയ്തു. പല മാർഗങ്ങളിൽ കൂടി ബുഖാരീ - മുസ്‌ലിം നിവേദനം ചെയ്തിട്ടുള്ള ഈ ഹദീഥിന്റെ ചില രിവായത്തുകളിൽ നബിﷺ നിലത്ത് ഒരടി അടിച്ചുവെന്ന് വ്യക്തമാക്കപ്പെട്ടിട്ടുമുണ്ട്. ഇതിനെ ആസ്പദമാക്കി മുഖത്തിനും കയ്യിനും കൂടി ഒരടി അടിച്ചാൽ മതിയാകുമെന്നും, കൈപ്പത്തികൾ മാത്രം തടവിയാൽ മതി - മുട്ടുവരെ നിർബ്ബന്ധമില്ല - എന്നും മനസ്സിലാക്കാമല്ലോ. പല മഹാൻമാരുടെയും അഭിപ്രായവും അതാണ്. കൈകൾ രണ്ടും മുട്ടുവരെ തടവേണ്ടതുണ്ടെന്നും മുഖത്തിനും കൈകൾക്കും പ്രത്യേകം പ്രത്യേകമായി രണ്ടു പ്രാവശ്യം മണ്ണിൽ അടിക്കേണ്ടതുണ്ടെന്നുമാണ് മറ്റൊരു വിഭാഗം പണ്ഡിതന്മാരുടെ അഭിപ്രായം. കൂടുതൽ വിവരത്തിന് ഹദീഥ് ഗ്രന്ഥങ്ങളെയും ഫിക്വ്ഹ് ഗ്രന്ഥങ്ങളെയും ആശ്രയിക്കേണ്ടതാണ്.

***(*) ഇമാം അസ്ക്വലാനീ (റ)ചൂണ്ടിക്കാട്ടിയതുപോലെ, വുദ്വൂഇന് പകരം തയമ്മും ചെയ്യുന്നത് ഏതാണ്ട് വുദ്വൂഇന്റെ ആകൃതിയിലാണെന്ന പോലെ, കുളിക്ക് പകരമുള്ള തയമ്മും കുളിപോലെ ശരീരം മുഴുവനും വേണമെന്ന് ഒരുപക്ഷേ, അദ്ദേഹം കരുതിയിരിക്കാം.*** الله اعلم

أَلَمۡ تَرَ إِلَى ٱلَّذِينَ أُوتُواْ نَصِيبٗا مِّنَ ٱلۡكِتَٰبِ يَشۡتَرُونَ ٱلضَّلَٰلَةَ وَيُرِيدُونَ أَن تَضِلُّواْ ٱلسَّبِيلَ ﴿٤٤﴾

﴿44﴾ വേദഗ്രന്ഥത്തിൽനിന്ന് ഒരംശം നൽകപ്പെട്ടിട്ടുള്ളവരെ നീ നോക്കിക്കണ്ടില്ലേ? അവർ ദുർമാർഗം (വിലക്ക്) വാങ്ങുന്നു; നിങ്ങൾ മാർഗം പിഴച്ചുപോകുവാൻ അവർ ഉദ്ദേശിക്കുകയും ചെയ്യുന്നു!

وَٱللَّهُ أَعۡلَمُ بِأَعۡدَآئِكُمۡۚ وَكَفَىٰ بِٱللَّهِ وَلِيّٗا وَكَفَىٰ بِٱللَّهِ نَصِيرٗا ﴿٤٥﴾

﴿45﴾ അല്ലാഹു, നിങ്ങളുടെ ശത്രുക്കളെപ്പറ്റി നല്ലവണ്ണം അറിയുന്നവനത്രെ. മിത്രമായി (അഥവാ രക്ഷകർത്താവായി) അല്ലാഹുതന്നെ മതി; സഹായകനായും അല്ലാഹു തന്നെ മതി.

مِّنَ ٱلَّذِينَ هَادُواْ يُحَرِّفُونَ ٱلۡكَلِمَ عَن مَّوَاضِعِهِۦ وَيَقُولُونَ سَمِعۡنَا وَعَصَيۡنَا وَٱسۡمَعۡ غَيۡرَ مُسۡمَعٖ وَرَٰعِنَا لَيَّۢا بِأَلۡسِنَتِهِمۡ وَطَعۡنٗا فِي ٱلدِّينِۚ وَلَوۡ أَنَّهُمۡ قَالُواْ سَمِعۡنَا وَأَطَعۡنَا وَٱسۡمَعۡ وَٱنظُرۡنَا لَكَانَ خَيۡرٗا لَّهُمۡ وَأَقۡوَمَ وَلَٰكِن لَّعَنَهُمُ ٱللَّهُ بِكُفۡرِهِمۡ فَلَا يُؤۡمِنُونَ إِلَّا قَلِيلٗا ﴿٤٦﴾

﴿46﴾ (അതെ)യഹൂദരായവരിൽപെട്ടവർ (തന്നെ). വാക്കുകളെ അവർ അതിന്റെ (യഥാ) സ്ഥാനങ്ങളിൽ നിന്ന് തെറ്റിച്ചു കളയുന്നു: അവർ പറയുകയും ചെയ്യും: 'സമിഅ്നാ വഅസൈ്വനാ എന്നും ഇസ്മഅ് ഗൈറ മുസ്മഇൻ' എന്നും 'റാഇനാ' എന്നും! (അതെ) തങ്ങളുടെ നാവുകളെ വളച്ചൊടിച്ചും, മതത്തിൽ കുത്തിപ്പറഞ്ഞു [ആക്ഷേപിച്ചു] കൊണ്ടും! 'സമിഅ്നാ വഅത്വഅ്നാ' [ഞങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്തു] എന്നും, 'ഇസ്മഅ്' [കേൾക്കണേ] എന്നും. 'ഉൻള്വുർനാ' [ഞങ്ങളെ നീ ഗൗനിക്കണേ] എന്നും അവർ പറഞ്ഞിരുന്നെങ്കിൽ, അതവർക്ക് ഗുണകരവും, ഏറ്റവും ചൊവ്വുള്ളതുമാകുമായിരുന്നു.

പക്ഷേ, അവരുടെ അവിശ്വാസം നിമിത്തം അല്ലാഹു അവരെ ശപിച്ചിരിക്കുകയാണ്. അതിനാൽ അല്പ (മാത്ര)മല്ലാതെ അവർ വിശ്വസിക്കുകയില്ല.

---

﴿44﴾ أَلَمۡ تَرَ നീ കണ്ടില്ലേ, നോക്കുന്നില്ലേ إِلَى ٱلَّذِينَ യാതൊരുവരെ, ഒരു കൂട്ടരിലേക്ക് أُوتُوا അവർക്ക് നൽകപ്പെട്ടിരിക്കുന്നു نَصِيبًا ഒരംശം, പങ്ക് مِنَ ٱلۡكِتَابِ (വേ

ദ)ഗ്രന്ഥത്തിൽ നിന്ന് يَشْتَرُونَ അവർ വാങ്ങുന്നു الضَّلَالَةَ ദുർമാർഗം, വഴികേട്, വഴി പിഴവ് وَيُرِيدُونَ അവർ ഉദ്ദേശിക്കുകയും ചെയ്യുന്നു أَنْ تَضِلُّوا നിങ്ങൾ പിഴച്ചുപോകു hm് السَّبِيلَ മാർഗം, വഴി ﴾45﴿ وَاللَّهُ അല്ലാഹു, അല്ലാഹുവാകട്ടെ أَعْلَمُ ഏറ്റം (ന ല്ലവണ്ണം) അറിയുന്നവനാണ് بِأَعْدَائِكُمْ നിങ്ങളുടെ ശത്രുക്കളെപ്പറ്റി وَكَفَىٰ بِاللَّهِ അല്ലാഹു (തന്നെ) മതി وَلِيًّا ബന്ധുവായി, മിത്രമായി, കാര്യകർത്താവായി وَكَفَىٰ بِاللَّهِ അല്ലാഹു (തന്നെ) മതി نَصِيرًا സഹായകനായി, ﴾46﴿ مِنَ الَّذِينَ هَادُوا യഹൂദരായ വരിൽപ്പെട്ട(വർ) يُحَرِّفُونَ അവർ തെറ്റിക്കുന്നു, മാറ്റത്തിരുത്തം ചെയ്യുന്നു الْكَلِمَ വാക്കുകളെ عَنْ مَوَاضِعِهِ അതിന്റെ സ്ഥാനങ്ങൾ വിട്ട് وَيَقُولُونَ അവർ പറയുകയും ചെയ്യുന്നു [ سَمِعْنَا മുതൽ رَاعِنَا വരെയുള്ള വാക്കുകളുടെ അർത്ഥങ്ങൾ വ്യാഖ്യാന ത്തിൽ കാണുക] لَيًّا വളച്ചൊടിച്ചു, ചുരുട്ടി മടക്കിക്കൊണ്ട് بِأَلْسِنَتِهِمْ അവരുടെ നാവു കളെ, നാവുകൾകൊണ്ട് وَطَعْنًا കുത്തിയും (ആക്ഷേപിച്ചും - കുത്തിപ്പറഞ്ഞും)കൊണ്ടും فِي الدِّينِ മതത്തിൽ, മതത്തെപ്പറ്റി وَلَوْ أَنَّهُمْ قَالُوا അവർ പറഞ്ഞിരുന്നെങ്കിൽ سَمِعْنَا സ മിഅ്നാ (ഞങ്ങൾ കേട്ടു) എന്ന് وَأَطَعْنَا അത്വഅ്നാ (ഞങ്ങൾ അനുസരിച്ചു) എന്നും وَاسْمَعْ ഇസ്മഅ് (കേൾക്കണം) എന്നും وَانْظُرْنَا ഉൻളുർനാ (ഞങ്ങളെ നീ ഗൗനിക്ക ണം)എന്നും لَكَانَ അതാകുമായിരുന്നു خَيْرًا ഗുണം, ഉത്തമം لَهُمْ അവർക്ക് وَأَقْوَمَ കൂടുതൽ ചൊവ്വായ (നേരെയുള്ളതും) وَلَٰكِنْ لَعَنَهُمُ എങ്കിലും (പക്ഷേ) അവരെ ശപി ച്ചിരിക്കുന്നു اللَّهُ അല്ലാഹു بِكُفْرِهِمْ അവരുടെ അവിശ്വാസം നിമിത്തം فَلَا يُؤْمِنُونَ അതിനാൽ അവർ വിശ്വസിക്കയില്ല إِلَّا قَلِيلًا അല്പമല്ലാതെ

---

യഹൂദികളെക്കുറിച്ചാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. സ്വാർത്ഥലാഭ ങ്ങൾക്കുവേണ്ടി കൽപിച്ചുകൂട്ടി സന്മാർഗം കൈവെടിഞ്ഞു ദുർമാർഗം സ്വീകരിച്ചതിനെ ഉദ്ദേശിച്ചാണ് അവർ ദുർമാർഗം വാങ്ങി എന്നു പറയുന്നത്. സത്യവിശ്വാസികളുടെ കഠി നശത്രുക്കളും, അവർ വഴിപിഴച്ചു കാണുവാൻ വളരെ ആഗ്രഹമുള്ളവരുമാണവർ. ഈ യാഥാർത്ഥ്യം അല്ലാഹുവിന് നന്നായി അറിയാം. ആകയാൽ സത്യവിശ്വാസികൾ ഒരി ക്കലും അവരെ വിശ്വസിക്കുകയും അവരെ മിത്രങ്ങളും സഹായകരുമായി ഗണിക്കു കയും ചെയ്യരുത്. സത്യവിശ്വാസികളെ സഹായിക്കുവാനും രക്ഷിക്കുവാനും അല്ലാഹു തന്നെ ധാരാളം മതി. എന്നൊക്കെ ആദ്യത്തെ വചനത്തിൽ അല്ലാഹു സത്യവിശ്വാസി കളെ ഉൽബോധിപ്പിക്കുകയാണ്. അനന്തരം, യഹൂദികളുടെ മനഃസ്ഥിതി എത്രത്തോളം കളങ്കം നിറഞ്ഞതും, അവരുടെ സ്വഭാവം എത്രകണ്ട് ദുഷിച്ചതുമാണെന്ന് കാണിക്കുന്ന അവരുടെ ചില സമ്പ്രദായങ്ങൾ ചൂണ്ടിക്കാട്ടുന്നു. അത്, അവർ വാക്കുകളെ യഥാ സ്ഥാനങ്ങളിൽനിന്ന് തെറ്റിക്കുന്നു. അതായത്, വേദഗ്രന്ഥത്തിലെ വാക്കുകൾ ദുർവ്യാ ഖ്യാനം ചെയ്യുന്നു. അല്ലെങ്കിൽ അതിന്റെ ചില വാക്കുകൾ മാറ്റി തൽസ്ഥാനത്ത് തങ്ങ ളുടെ ഇച്ഛക്ക് യോജിക്കുന്ന വേറെ ചില വാക്കുകൾ കുത്തിച്ചെലുത്തി പൊതുജനങ്ങളെ വഞ്ചിക്കുന്നു. ഇതിന്റെ കർത്താക്കൾ അവരിലുള്ള പണ്ഡിതന്മാരായിരിക്കും. (2: 75, 79) ചിലപ്പോൾ, നബിﷺയിൽ നിന്നും കേൾക്കുന്ന വാക്കുകളെ മാറ്റിമറിക്കലും, ദുർവ്യാ ഖ്യാനം ചെയ്യലും അവരുടെ പതിവായിരുന്നു. മറ്റൊരു സമ്പ്രദായം ഇതാണ്: പ്രത്യക്ഷ ത്തിൽ കേട്ടാൽ നല്ലതും വേണ്ടപ്പെട്ടതുമാണെന്ന് തോന്നിക്കുന്നതും, യഥാർത്ഥത്തിൽ

കപടവും കൗടില്യവും നിറഞ്ഞതുമായ ചില വാക്കുകൾ അവർ നബിﷺയുടെ നേരെ പ്രയോഗിക്കും, ഇതിന് മൂന്നു ഉദാഹരണങ്ങളും അല്ലാഹു എടുത്തു കാണിക്കുന്നു:-

(1) سَمِعْنَا وَعَصَيْنَا (സമിഅ്നാ, വഅസൈ്വനാ) ഞങ്ങൾ കേൾക്കുകയും, അനുസരണക്കേട് കാണിക്കുകയും ചെയ്തിരിക്കുന്നു - കാതുകൊണ്ടു കേട്ടെങ്കിലും അനുസരിക്കുവാൻ തയ്യാറില്ല - എന്നർത്ഥം. സത്യവിശ്വാസികളെ നബിﷺ വല്ലതും ഉപദേശിച്ചാൽ ... ബോൾ അവർ سَمِعْنَا وَأَطَعْنَا(ഞങ്ങൾ കേട്ടു, അനുസരിച്ചു) എന്ന് പറയാറുള്ളതിന്റെ സ്ഥാനത്താണ് അവർ ഇത് പറയുക. ഒന്നുകിൽ, سَمِعْنَا (കേട്ടു) എന്ന വാക്ക് ഉറക്കെയും عَصَيْنَا (എതിരു പ്രവൃത്തിച്ചു) എന്ന വാക്ക് പതുക്കെയുമായിരിക്കും പറയുക. അല്ലെങ്കിൽ, أَطَعْنَا എന്നാണെന്നു തോന്നിപ്പിക്കുമാറ് നാവൊന്നു വളച്ചുതിരിച്ചായിരിക്കും عَصَيْنَا എന്ന് പറയുന്നത്. ഒരു പക്ഷേ - ചില വ്യാഖ്യാതാക്കൾ പറയുന്നതുപോലെ - നാവുകൊണ്ട് അനുസരണം കാണിക്കുമെങ്കിലും പ്രവൃത്തിമൂലം വിപരീതം കാണിക്കുമെന്ന അർഥത്തിൽ അല്ലാഹു ഉദ്ധരിച്ചതായിരിക്കാം ആ വാക്ക് എന്നും വരാം. (അല്ലാഹുവിനറിയാം).

(2) اسْمَعْ غَيْرَ مُسْمَعٍ (ഇസ്മഉ് ഗൈ്വറമുസ്മഇൻ) പ്രശംസക്കും, പരിഹാസത്തിനും കൊള്ളാവുന്ന രണ്ടർത്ഥങ്ങൾ ഈ വാക്കിനു വരാം. അതായത് 'കേൾക്കണം, കേൾക്കുവാൻ പറ്റാത്തതൊന്നും കേൾക്കുവാൻ ഇടവരാതിരിക്കട്ടെ' എന്നിങ്ങിനെ നന്മക്കുവേണ്ടിയുള്ള ഒരു പ്രാർഥനാ രൂപത്തിലും, 'കേൾക്കുക, കേൾക്കുവാൻ സാധിക്കുമാറാകാതിരിക്കട്ടെ' എന്നിങ്ങിനെ തിന്മക്കുവേണ്ടിയുള്ള പ്രാർഥനാരൂപത്തിലും. രണ്ടാമത്തെ ഉദ്ദേശ്യത്തിലാണ് ആ ശപിക്കപ്പെട്ടവർ നബിﷺയോട് അത് പറയാറുള്ളത്. ഇതിൽ اسْمَعْ (കേൾക്കണം) എന്ന വാക്ക് മാത്രം പറയുമ്പോൾ ഈ ദ്വയാർത്ഥം വരികയില്ല.

(3) رَاعِنَا (റാഇനാ) 'ഞങ്ങളെ ഗൗനിക്കണം' എന്നും, 'വിഡ്ഢി' എന്നും അർഥം വരാവുന്ന വാക്കാണിത്. പ്രത്യക്ഷത്തിൽ മര്യാദ തോന്നിക്കുന്നതും, യഥാർഥത്തിൽ ദുരുദ്ദേശ്യപൂർവ്വവുമാണിത് അവർ പറയുക. (ഇതിനെപ്പറ്റി 2 : 104 ൽ മുമ്പു വിവരിച്ചിട്ടുള്ളതാണ്.)

ഇതെല്ലാം സന്ദർഭമനുസരിച്ചു തന്ത്രപൂർവ്വം വളച്ചുതിരിച്ചും, താളമൊപ്പിച്ചും തട്ടിവിടുകയാണവർ ചെയ്യുക. നബിﷺയെയും ഇസ്ലാമിനെയും പരിഹസിച്ചു സ്വയം തൃപ്തി അടയലാണ് അവരുടെ ലക്ഷ്യം. അതിനെപ്പറ്റിയാണ് لَيًّا بِأَلْسِنَتِهِمْ وَطَعْنًا فِي الدِّينِ (അവരുടെ നാവുകളെ വളച്ചൊടിച്ചും, മതത്തിൽ കുത്തിപ്പറഞ്ഞും കൊണ്ട്) എന്ന് പറഞ്ഞത്. ഒന്നാമത്തെ വാക്കിൽ عَصَيْنَا (ഞങ്ങൾ അനുസരണക്കേട് കാണിച്ചു) എന്നതിന്റെ സ്ഥാനത്തു أَطَعْنَا (അനുസരിച്ചു) എന്നാക്കുകയും, രണ്ടാമത്തേതിൽ غَيْرَ مُسْمَعٍ എന്നു പറയാതെ اسْمَعْ (കേൾക്കണം) എന്നു മാത്രം. പറയുകയും, മൂന്നാമത്തേതിനു പകരം انْظُرْنَا (ഞങ്ങളെ ഗൗനിക്കണം) എന്നാക്കുകയുമായിരുന്നു അവർ ചെയ്യേണ്ടിയിരുന്നത്. അങ്ങനെ ചെയ്തിരുന്നെങ്കിൽ അതവർക്ക് തന്നെ ഗുണമായിത്തീരുകയും, നേർക്കുനേരെയുള്ള വാക്കായിത്തീരുകയും ചെയ്യുമായിരുന്നു. അത് സത്യവിശ്വാസത്തിന്റെ ലക്ഷണവും, നബിﷺയോടും സത്യമതത്തോടുമുള്ള ആദരവുമാണല്ലോ. പക്ഷേ, ആ ദുഷ്ടരുണ്ടോ അതിനു തുനിയുന്നു?! അവരുടെ സത്യനിഷേധത്തിന്റെയും

അവിശ്വാസത്തിന്റെയും കാഠിന്യം നിമിത്തം അല്ലാഹുവിന്റെ ശാപകോപത്തിനു പാത്ര മായവരാണല്ലോ അവർ. ആകയാൽ, അവരെപ്പറ്റി അവർ സത്യവിശ്വാസം സ്വീകരിക്കു മെന്ന പ്രതീക്ഷക്ക് അവകാശമേ ഇല്ല. ഏതോ അല്പം ചില വ്യക്തികളിൽ കവിഞ്ഞു ആരും അവരിൽ നിന്ന് വിശ്വസിക്കുവാൻ പോകുന്നില്ല. അല്ലെങ്കിൽ, നയപൂർവ്വം ചില രിൽനിന്ന് സത്യവിശ്വാസത്തിന്റെ പ്രകടനങ്ങൾ മാത്രം കണ്ടേക്കാം. അതിനപ്പുറം അവ രിൽനിന്ന് ഒന്നും, പ്രതീക്ഷിക്കേണ്ടതില്ല എന്നു കൂടി അല്ലാഹു അറിയിക്കുന്നു.

يَـٰٓأَيُّهَا ٱلَّذِينَ أُوتُوا۟ ٱلْكِتَـٰبَ ءَامِنُوا۟ بِمَا نَزَّلْنَا مُصَدِّقًا لِّمَا مَعَكُم مِّن قَبْلِ أَن نَّطْمِسَ وُجُوهًا فَنَرُدَّهَا عَلَىٰٓ أَدْبَارِهَآ أَوْ نَلْعَنَهُمْ كَمَا لَعَنَّآ أَصْحَـٰبَ ٱلسَّبْتِ ۚ وَكَانَ أَمْرُ ٱللَّهِ مَفْعُولًا ﴿٤٧﴾

**﴿47﴾ ഹേ, (വേദ)ഗ്രന്ഥം നൽക പ്പെട്ടവരേ, നിങ്ങളുടെ കൂടെയുള്ള തിനെ സത്യമാക്കി (സ്ഥാപിച്ചു) കൊണ്ട് നാം അവതരിപ്പിച്ചിട്ടുള്ള തിൽ വിശ്വസിക്കുവിൻ; ചില മുഖ ങ്ങളെ നാം തുടച്ചുനീക്കി അവയെ അവയുടെ പിൻവശങ്ങളിലാക്കി ത്തീർക്കുന്നതിനു മുമ്പായി, അല്ലെ ങ്കിൽ, ശബ്ബത്തിന്റെ ആൾക്കാരെ നാം ശപിച്ചതുപോലെ അവരെ(യും) നാം ശപിക്കുന്നതിനു(മുമ്പായി).**

**അല്ലാഹുവിന്റെ കൽപന പ്രവർ ത്തനത്തിൽ വരുന്നതാകുന്നു.**

إِنَّ ٱللَّهَ لَا يَغْفِرُ أَن يُشْرَكَ بِهِۦ وَيَغْفِرُ مَا دُونَ ذَٰلِكَ لِمَن يَشَآءُ ۚ وَمَن يُشْرِكْ بِٱللَّهِ فَقَدِ ٱفْتَرَىٰٓ إِثْمًا عَظِيمًا ﴿٤٨﴾

**﴿48﴾ നിശ്ചയമായും അല്ലാഹു, അവനോട് പങ്കു ചേർക്കപ്പെടുന്നത് പൊറുക്കുകയില്ല; അതിന് പുറമെയു ള്ളത് അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കുകയും ചെയ്യും.**

**ആർ അല്ലാഹുവിനോട് പങ്കു ചേർക്കുന്നുവോ അവൻ, തീർച്ച യായും വമ്പിച്ച ഒരു കുറ്റം ചമച്ചുണ്ടാ ക്കിയിരിക്കുന്നു.**

---

﴿47﴾ يَاأَيُّهَاالَّذِينَ ഹേ യാതൊരു കൂട്ടരേ أُوتُواالْكِتَابَ ഗ്രന്ഥം നൽകപ്പെട്ട آمِنُوا നിങ്ങൾ വിശ്വസിക്കുവിൻ بِمَانَزَّلْنَا നാം അവതരിപ്പിച്ചതിൽ مُصَدِّقًا സത്യമാക്കി (സ്ഥാപിച്ചു) കൊണ്ട് لِمَامَعَكُمْ നിങ്ങളുടെ കൂടെ (കൈവശം) ഉള്ളതിനെ مِنْقَبْلِ മുമ്പായി أَنْنَطْمِسَ നാം തുടച്ചു കളയുന്ന (നീക്കുന്ന)തിന് وُجُوهًا ചില മുഖങ്ങളെ فَنَرُدَّهَا എന്നിട്ട് അവയെ നാം ആക്കുന്ന (മടക്കുന്ന - തള്ളിക്കളയുന്ന)തിന് عَلَىٰأَدْبَارِهَا

അവയുടെ പിൻവശങ്ങളിൽ, പിന്നിൽ أَوْ نَلْعَنَهُمْ അല്ലെങ്കിൽ നാമവരെ ശപിക്കുന്നതിന് كَمَا لَعَنَّا നാം ശപിച്ചതു പോലെ أَصْحَابَ السَّبْتِ ശബ്ബത്തിന്റെ ആൾക്കാരെ وَكَانَ ആകുന്നു أَمْرُ اللَّهِ അല്ലാഹുവിന്റെ കല്പന مَفْعُولًا ചെയ്യപ്പെടുന്നത് പ്രവർത്തനത്തിൽ വരുന്നത് ﴾48﴿ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يَغْفِرُ പൊറുക്കുകയില്ല أَنْ يُشْرَكَ ശിർക്കു ചെയ്യപ്പെടുന്നത്, പങ്കു ചേർക്കപ്പെടുന്നത് بِهِ അവനോട്, അവനിൽ وَيَغْفِرُ അവൻ പൊറുക്കുകയും ചെയ്യും مَا دُونَ താഴെയുള്ളത്, പുറമെയുള്ളത് ذَٰلِكَ അതിന്റെ لِمَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَمَنْ يُشْرِكْ ആരെങ്കിലും പങ്കു ചേർക്കുന്നതായാൽ بِاللَّهِ അല്ലാഹുവോട് فَقَدِ افْتَرَىٰ തീർച്ചയായും അവൻ കെട്ടിയുണ്ടാക്കി, ചമച്ചുണ്ടാക്കി إِثْمًا പാപം, കുറ്റം عَظِيمًا വമ്പിച്ചതായ

---

مَا نَزَّلْنَا (നാം അവതരിപ്പിച്ചത്) കൊണ്ടുദ്ദേശ്യം ഖുർആനാകുന്നു. ഖുർആൻ മുൻവേദ ഗ്രന്ഥങ്ങളെ സത്യപ്പെടുത്തുന്നതാണെന്ന് വിശേഷിപ്പിച്ചതിന്റെ താൽപര്യം അൽബഖറഃ 41 ന്റെയും, ആലുഇംറാൻ : 2 ന്റെയും വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട്. ഖുർആനിൽ വിശ്വസിക്കാത്ത പക്ഷം, നിങ്ങളുടെ മുഖങ്ങൾ മുൻഭാഗത്തുനിന്ന് തുടച്ചു നീക്കി പിൻഭാഗത്തേക്ക് ആക്കുകയോ, അല്ലെങ്കിൽ ശബ്ബത്തിന്റെ ആൾക്കാരെ ശപിച്ച പ്രകാരം ശപിക്കുകയോ ചെയ്തേക്കുമെന്നും, അതിന് ഇട വരുത്താതിരിക്കുകയാണ് നല്ലതെന്നും, അല്ലാഹു നടപ്പിൽ വരുത്തുവാൻ ഉദ്ദേശിക്കുന്ന ഏത് കാര്യവും നടപ്പിൽ വരുക തന്നെ ചെയ്യുമെന്നും അല്ലാഹു യഹൂദികളെ താക്കീത് ചെയ്യുന്നു. ശബ്ബത്തിന്റെ ആൾക്കാരെയും, അവരെ കുരങ്ങുകളാക്കി കോലം മറിച്ചതിന്റെയും വിവരം അൽബഖറഃ : 65 ൽ കഴിഞ്ഞു പോയിട്ടുണ്ട്. അഅ്റാഫ് 163 – 166 ൽ കൂടുതൽ വിവരം വരുന്നുമുണ്ട്.

ഈ രണ്ടിലൊരു കാര്യം ഈ ജീവിതത്തിൽ തന്നെ വേണമെങ്കിൽ നിങ്ങളെ അനുഭവിപ്പിക്കുവാൻ അല്ലാഹുവിനു കഴിയും, ശബ്ബത്തുകാരിൽ സംഭവിച്ചത് നിങ്ങൾക്കറിയാമല്ലോ എന്നായിരിക്കും ഈ താക്കീതിന്റെ സാരം. അല്ലെങ്കിൽ, ഇഹത്തിൽവെച്ച് ശബ്ബത്തുകാർക്കുണ്ടായ അനുഭവം നിങ്ങൾക്ക് ഇഹത്തിൽ അനുഭവിപ്പിക്കുകയും, ഖിയാമത്ത് നാളിൽ നിങ്ങളുടെ മുഖം പിന്നോട്ടാക്കി ശിക്ഷിക്കുകയും ചെയ്യുന്നതാണെന്ന് നിങ്ങൾ ഓർത്തിരിക്കണമെന്നും സാരമായിരിക്കാവുന്നതാണ്. മുഖം പിന്നോട്ടാക്കൽ ഖിയാമത്ത് നാളിൽ ഉണ്ടാവാൻ പോകുന്ന സംഭവമാണെന്ന് ഇമാം റാസീ(റ) ഉറപ്പിച്ചു പറഞ്ഞിരിക്കുന്നു. അതിന് ചില കാരണങ്ങളും അദ്ദേഹം ചൂണ്ടിക്കാട്ടിയിരിക്കുന്നു. അലങ്കാര രൂപത്തിലുള്ള ഒരു പ്രയോഗമാണ് അതെന്നത്രെ ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. നിങ്ങൾ വിശ്വസിക്കാത്തപക്ഷം, ഇന്നത്തെക്കാൾ നിന്ദാവഹമായ ഒരവസ്ഥയിലേക്ക് അല്ലാഹു നിങ്ങളെ എത്തിക്കുമെന്നോ, നിങ്ങളിപ്പോൾ സ്ഥിതി ചെയ്യുന്ന ഹിജാസിൽ നിന്ന് നിങ്ങളെ കെട്ടുകെട്ടിച്ചു നിങ്ങളുടെ പഴയസ്ഥാനമായ സിറിയായിലേക്ക് ഓടിപ്പോകുവാൻ നിങ്ങളെ നിർബ്ബന്ധിതരാക്കുമെന്നോ ഉള്ള സൂചനയായിരിക്കും അപ്പോൾ അതിലുള്ളത്. الله اعلم

തുടർന്നുകൊണ്ട് ശിർക്കിനെ അല്ലാഹു പൊറുക്കുകയില്ലെന്നും, അതിന് താഴെയുള്ള ഏത് പാപങ്ങളും അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കുമെന്നും അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. അല്ലാഹുവിന്റെ സത്തയിലോ, പ്രവൃത്തി

കളിലോ, അധികാരാവകാശങ്ങളിലോ, ഗുണവിശേഷങ്ങളിലോ മറ്റാർക്കെങ്കിലും പങ്കോ സമത്വമോ കൽപിക്കലാണ് ശിർക്ക്. ശിർക്ക് അല്ലാഹു പൊറുക്കുകയില്ലെന്ന് ക്വുർആനും ഹദീഥും അസന്ദിഗ്ദ്ധമായി ആവർത്തിച്ചു പ്രഖ്യാപിച്ചിട്ടുള്ളതാണ്. താഴെ 116-ാം വചനത്തിലും ഇതേ വാക്കുകൾ അല്ലാഹു ആവർത്തിച്ചു പറഞ്ഞിരിക്കുന്നത് കാണാം. യഹൂദികളെ സംബന്ധിച്ചിടത്തോളം, അവർ മുശ്‌രിക്കുകൾ എന്ന പേരിൽ സാധാരണ അറിയപ്പെടാറില്ലെങ്കിലും ശിർക്കുപരമായ പല കാര്യങ്ങളും അവരിൽ നിലവിലുണ്ട്. രണ്ടു കാര്യങ്ങൾ അവരെപ്പറ്റി ക്വുർആൻ വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതാണ്. ഉസൈർ (അ) അല്ലാഹുവിന്റെ പുത്രനാണെന്നുള്ള അവരുടെ വാദവും, അവർ തങ്ങളുടെ പുരോഹിത പണ്ഡിതന്മാരെ റബ്ബുകളാക്കി വെച്ചതും, അഥവാ അവരുടെ വിധിവിലക്കുകളെ അല്ലാഹുവിന്റെ വിധിവിലക്കുകൾക്ക് സമമാക്കിയതും. ക്രിസ്ത്യാനികളാണെങ്കിൽ, ഈസാ (അ) അല്ലാഹുവിന്റെ പുത്രനാണെന്നതാണ് അവർ തങ്ങളുടെ മതത്തിന്റെ അടിസ്ഥാന തത്വമായി സ്വീകരിച്ചിരിക്കുന്നത്. മുസ്‌ലിം സമുദായത്തെക്കുറിച്ചു പറയുകയാണെങ്കിൽ, കാലക്രമത്തിൽ അവരിൽ കടന്നുകൂടിയ ശിർക്കുപരമായ അന്ധവിശ്വാസങ്ങളും, ദുരാചാരങ്ങളും എത്രയാണെന്ന് പറയുവാൻ തന്നെ പ്രയാസമായിത്തീർന്നിരിക്കുകയാണ്. അല്ലാഹുവിൽ ശരണം!

ശിർക്കല്ലാത്ത പാപങ്ങൾ - അവ എത്ര വമ്പിച്ചതായാലും - അല്ലാഹു പൊറുത്തേക്കാമെന്ന് അല്ലാഹു അറിയിക്കുന്നു. പാപം പൊറുക്കൽ അവന്റെ ഒരു ഔദാര്യം മാത്രമാകുന്നു. അതവന്റെ ഒരു കടമയല്ല. അതുകൊണ്ടാണ് പാപങ്ങളിൽനിന്നു ഖേദിച്ചു മടങ്ങുവാനും, പ്രസ്തുത ഔദാര്യത്തിനു വേണ്ടി - പാപമോചനത്തിനുവേണ്ടി - പ്രാർഥിക്കുവാനും കൽപിക്കപ്പെട്ടിരിക്കുന്നത്. ആർക്കെല്ലാമാണ് പൊറുത്ത് കൊടുക്കേണ്ടത്, ആരാണ് അതിന് അർഹതയുള്ളവർ എന്നൊക്കെ അല്ലാഹുവിന് അറിയാമല്ലോ. അതുകൊണ്ടാണ് ശിർക്കല്ലാത്ത പാപങ്ങൾ പൊറുത്തു കൊടുക്കുമെന്നു മൊത്തത്തിൽ പറഞ്ഞു മതിയാക്കാതെ അവൻ ഉദ്ദേശിക്കുന്നവർക്ക് (لِمَن يَشَاءُ) എന്നു കൂടി പറഞ്ഞിരിക്കുന്നത്. ശിർക്കിനെ സംബന്ധിച്ചിടത്തോളം, അതിൽനിന്നു വിരമിച്ചു തൗഹീദിലേക്ക് മടങ്ങുന്നത്കൊണ്ടല്ലാതെ ഖേദിച്ചതു കൊണ്ടോ പാപമോചനം തേടിയതുകൊണ്ടോ - അതിൽ നിന്നു രക്ഷയില്ല. ശിർക്കിലായി മരണപ്പെട്ടാൽ കാലാകാലം നരകശിക്ഷയായിരിക്കും അനുഭവപ്പെടുക. തൗഹീദിൽ മരണപ്പെടുകയും, പാപികളായിരിക്കുകയും ചെയ്യുന്നവർ - അവർ അല്ലാഹുവിങ്കൽനിന്നുള്ള പാപമോചനത്തിന് അർഹരാകാത്ത പക്ഷം - അവരുടെ പാപങ്ങൾക്കനുസരിച്ച ശിക്ഷകൾ അനുഭവിക്കേണ്ടി വരുന്നതും അതിനുശേഷം അവർക്ക് സ്വർഗപ്രവേശം നൽകപ്പെടുന്നതുമാകുന്നു. ക്വുർആനിൽനിന്നും, നബിവചനങ്ങളിൽനിന്നും സ്പഷ്ടമായി അറിയപ്പെട്ടതാണ് ഇതെല്ലാം.

അബൂദർറിൽ ഗിഫാരീ(റ)യിൽ നിന്നും രേഖപ്പെടുത്തപ്പെട്ട ഒരു പ്രസിദ്ധ ഹദീഥിന്റെ സാരം ഇങ്ങനെയാണ്:- لا إِلَهَ إِلاَّ اللَّهُ (അല്ലാഹു അല്ലാതെ ഒരു ആരാധ്യനുമില്ല) എന്നു പറഞ്ഞ ഒരു അടിയാനും പിന്നീട് അതേ പ്രകാരത്തിൽ മരണപ്പെട്ടാൽ, അവൻ സ്വർഗത്തിൽ പ്രവേശിക്കാതിരിക്കുകയില്ല. എന്ന് എന്നോട് നബി ﷺ പറയുകയുണ്ടായി. ഞാൻ ചോദിച്ചു: 'അവൻ വ്യഭിചരിച്ചാലും മോഷ്ടിച്ചാലുമോ?' തിരുമേനി പറഞ്ഞു:' (അതെ) അവൻ വ്യഭിചരിച്ചാലും മോഷ്ടിച്ചാലും.' ഞാൻ വീണ്ടും അതേ ചോദ്യം ചോദിച്ചു. തിരുമേനി അതേ ഉത്തരം ആവർത്തിച്ചു. നാലാമത്തെ പ്രാവശ്യം തിരുമേനി: 'അബൂദർറിനു അനിഷ്ടമായാലും ശരി, (അതങ്ങിനെത്തന്നെ.)' എന്നുകൂടി പറഞ്ഞു.' ബുഖാരി, മുസ്‌ലിം(റ) തുടങ്ങിയ ഹദീഥു പണ്ഡിതന്മാരെല്ലാം രേഖപ്പെടുത്തിയതാണ് ഈ

ഹദീഥ്. ഈ ആശയം കുറിക്കുന്ന വേറെയും പല ഹദീഥുകൾ കാണാവുന്നതാണ്. ഈ ഹദീഥ് ഉദ്ധരിക്കുമ്പോഴൊക്കെ റസൂൽﷺ പറഞ്ഞ ആ വാക്ക് -'അബൂദർറിന്നു അനിഷ്ടമായാലും ശരി' എന്ന വാക്ക്-കൂടി അദ്ദേഹം പറയാറുണ്ടായിരുന്നുവെന്നും രിവായത്ത് ചെയ്യപ്പെട്ടിരിക്കുന്നു.

ഒരു യാഥാർഥ്യം ഇവിടെ ഉണർത്തേണ്ടിയിരിക്കുന്നു. لا إِلَهَ إِلاَّ اللّهُ എന്ന വാക്യം നാവുകൊണ്ട് പറയുകയോ അതിന്റെ അർഥം അറിയുകയോ ചെയ്താൽ പിന്നെ എന്തു തെറ്റുകുറ്റവും ചെയ്യാമെന്നും, സ്വർഗം സുനിശ്ചിതമാണെന്നും, ശിക്ഷക്കപ്പെടുകയില്ലെന്നുമൊക്കെ - ഇതുപോലെയുള്ള ചില ഹദീഥുകളുടെ പേരിൽ - അന്ധവിശ്വാസികളും വിഡ്ഢികളുമായ ചില ആളുകൾ ധരിക്കാറും വ്യാഖ്യാനിക്കാറുമുണ്ട്. അതിൽനിന്ന് മുതലെടുത്തുകൊണ്ട് ഹദീഥിന്റെ പ്രാമാണ്യതയെ നിഷേധിക്കുന്ന ചില സ്ഥാപിത താൽപര്യക്കാർ അത്തരം ഹദീഥുകളെ പുച്ഛവും പരിഹാസ്യവുമായി ചിത്രീകരിക്കാറുമുണ്ട്. ഇത് രണ്ടും തനി കള്ളവും വാസ്തവ വിരുദ്ധവുമാണെന്ന് തീർത്തു പറയാവുന്നതാണ്. 'ലാഇലാഹ ഇല്ലല്ലാഹു' എന്നു പറയുകയും, പിന്നീട് അതേ പ്രകാരത്തിൽ മരണപ്പെടുകയും ചെയ്താൽ (قَالَ لاَ إِلَهَ الاالله ثُمَّ مَاتَ عَلَى ذَلِكَ) എന്ന് നബി ﷺ പറഞ്ഞ ആ വാക്കിൽനിന്നുതന്നെ ഇപ്പറഞ്ഞത് വ്യക്തമാണ്. തൗഹീദിൽ വിശ്വസിച്ച് തൗഹീദിൽതന്നെ മരണപ്പെട്ടാൽ എന്നാണല്ലോ ഇതിന്റെ അർഥം. ആ അടിയാൻ നരകത്തിൽ തീരെ പ്രവേശിക്കുകയില്ലെന്നോ, അവന് ശിക്ഷയൊന്നും ഉണ്ടാകുകയില്ലെന്നോ നബിﷺ പറഞ്ഞിട്ടില്ല. അവൻ സ്വർഗത്തിൽ പ്രവേശിക്കും (دَخَلَ الجَنَّة) എന്ന് മാത്രമേ പറഞ്ഞിട്ടുള്ളൂ. ശിർക്ക് ചെയ്യാത്ത പക്ഷം മറ്റുള്ള പാപങ്ങളുടെ ശിക്ഷ കഴിഞ്ഞാൽ പിന്നീട് രക്ഷ കിട്ടുമെന്നും, സ്വർഗപ്രവേശം ലഭിക്കുമെന്നുമാണ് ആ പറഞ്ഞതിന്റെ സാരം. ഇതു വേറെ ഹദീഥുകളിൽ നിന്ന് കൂടുതൽ വ്യക്തമായി അറിയപ്പെട്ടിട്ടുള്ളതുമാണ്. അതേ സമയത്ത് പാപങ്ങൾ വർദ്ധിക്കുന്തോറും - അവയിൽനന്ന് പശ്ചാത്തപിച്ചു മടങ്ങാത്ത പക്ഷം - അത് ഈമാനിന് (സത്യവിശ്വാസത്തിന്) നഷ്ടം വരുത്തിക്കൊണ്ടിരിക്കുകയും അവസാനം നിശ്ശേഷം അത് നശിക്കുവാൻ കാരണമായിത്തീരുകയും ചെയ്യുമെന്ന യാഥാർഥ്യം കൂടി ക്വുർആനിൽനിന്നും, ഹദീഥിൽനിന്നും, അറിയപ്പെട്ടതാകുന്നു.

أَلَمْ تَرَ إِلَى ٱلَّذِينَ يُزَكُّونَ أَنفُسَهُم ۚ

**﴾49﴿ തങ്ങളുടെ (സ്വന്തം) ദേഹങ്ങളെ പരിശുദ്ധപ്പെടുത്തുന്ന [ആത്മപ്രശംസ നടത്തുന്ന] വരെ നീ (നോക്കി)ക്കണ്ടില്ലേ?**

بَلِ ٱللَّهُ يُزَكِّى مَن يَشَآءُ وَلَا يُظْلَمُونَ فَتِيلًا ﴿٤٩﴾

**പക്ഷേ, അല്ലാഹു അവൻ ഉദ്ദേശിക്കുന്നവരെ പരിശുദ്ധപ്പെടുത്തുകയത്രെ ചെയ്യുന്നത്. അവരോട് ഒരു തരിമ്പിട (പോലും) അനീതി ചെയ്യപ്പെടുന്നതുമല്ല.**

ٱنظُرْ كَيْفَ يَفْتَرُونَ عَلَى ٱللَّهِ ٱلْكَذِبَ ۖ وَكَفَىٰ بِهِۦٓ إِثْمًا مُّبِينًا ﴿٥٠﴾

**﴾50﴿ നോക്കുക: എങ്ങിനെയാണവർ അല്ലാഹുവിന്റെ മേൽ വ്യാജം കെട്ടിച്ചമക്കുന്നത്? അത് (തന്നെ) മതി, സ്പഷ്ടമായ കുറ്റമായിട്ട്!**

﴾49﴿ أَلَمْ تَرَ നീ കണ്ടില്ലേ, നോക്കുന്നില്ലേ إِلَى الَّذِينَ യാതൊരു കൂട്ടരെ, കൂട്ടരിലേക്ക് يُزَكُّونَ പരിശുദ്ധപ്പെടുത്തുന്ന أَنفُسَهُمْ തങ്ങളുടെ ദേഹങ്ങളെ, സ്വന്തങ്ങളെ (സ്വയം) بَلِ اللَّهُ എങ്കിലും (പക്ഷേ) അല്ലാഹു يُزَكِّي പരിശുദ്ധപ്പെടുത്തുന്നു مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ وَلَا يُظْلَمُونَ അവർ അക്രമിക്കപ്പെടുകയില്ല., അനീതി കാണിക്കപ്പെടുകയില്ല فَتِيلًا തരിമ്പിട, ഒരു ആരളവും ﴾50﴿ انظُرْ നോക്കുക كَيْفَ എങ്ങിനെയാണ് يَفْتَرُونَ അവർ കെട്ടിച്ചമക്കുന്നു عَلَى اللَّهِ അല്ലാഹുവിന്റെ മേൽ, അല്ലാഹുവിനെപ്പറ്റി الْكَذِبَ വ്യാജം وَكَفَىٰ بِهِ അതു(തന്നെ)മതി إِثْمًا കുറ്റമായിട്ട്, കുറ്റം مُّبِينًا സ്പഷ്ടമായ, വ്യക്തമായ.

---

ഈത്തപ്പനക്കുരുവെ പൊതിഞ്ഞു നിൽക്കുന്നതും, ഉണങ്ങിയ ഉള്ളിത്തൊലിപോലെയുള്ളതുമായ നേരിയ പാടക്ക് قِطْمِير (ക്വിത്‌മീർ)എന്നും, അതിന്റെ മുതുക് ഭാഗത്തു ഒരു കുത്തുപോലെ കാണാവുന്ന കുഴിക്ക് نَقِير (നക്വീർ)എന്നും, അതിന്റെ പള്ളഭാഗത്തുണ്ടാകുന്ന ചാലിൽ സ്ഥിതി ചെയ്യുന്ന നേരിയ നാരുപോലെയുള്ള തിരിക്കു فَتِيل (ഫതീൽ) എന്നും പറയപ്പെടുന്നു. വളരെ തുച്ഛം എന്ന അർഥത്തിൽ – 'തരിമ്പിട, കടുകളവ്' എന്നൊക്കെ മലയാളത്തിൽ പറയപ്പെടാറുള്ളതുപോലെ – ഈ മൂന്നു വാക്കുകളും അറബിയിൽ ഉപയോഗിക്കപ്പെടുന്നു. സൂ: ഫാത്വിർ 13 ൽ ആദ്യത്തേത് ഈ സൂറത്ത് 53 ലും മറ്റും രണ്ടാമത്തെതും, ഈ വചനത്തിലും മറ്റും മൂന്നാമത്തേതും ക്വുർആനിൽ അതേ അർഥത്തിൽ ഉപയോഗിച്ചിരിക്കുന്നു.

ഞങ്ങൾ അല്ലാഹുവിന്റെ മക്കളും, സ്നേഹപാത്രങ്ങളുമാണ്, ഞങ്ങളല്ലാതെ സ്വർഗത്തിൽ പ്രവേശിക്കുകയില്ല, ഞങ്ങൾ പാപരഹിതരാണ് എന്നിങ്ങിനെയുള്ള വേദക്കാരുടെ ആത്മപ്രശംസകളെക്കുറിച്ചാണ് പ്രസ്താവിക്കുന്നത്. പരിശുദ്ധരെന്നു സ്വയം പ്രശംസിച്ചതുകൊണ്ട് ആരും പരിശുദ്ധരാകുകയില്ല. അല്ലാഹു പരിശുദ്ധരാക്കിയവർ മാത്രമേ പരിശുദ്ധരാകൂ. അവനാകട്ടെ, ആരോടും അനീതിയോ പക്ഷഭേദമോ കാണിക്കുകയില്ല. ആരാണ് പരിശുദ്ധരാക്കപ്പെടുവാൻ അർഹരെന്നും അല്ലാത്തവരെന്നും അവന്നറിയാം. അതനുസരിച്ച് അവൻ പ്രവർത്തിക്കുകയാണ് ചെയ്യുക എന്നു സാരം. ആത്മപ്രശംസ സ്വതവേതന്നെ ഒരു തെറ്റാണ്. അതോടുകൂടി, അല്ലാഹുവിന്റെ പേരിൽ ഇല്ലാത്തത് കെട്ടിപ്പറഞ്ഞുകൊണ്ടു കൂടിയാകുമ്പോൾ, അത് അങ്ങേഅറ്റം കടുത്തതും ധിക്കാരം നിറഞ്ഞതുമായിരിക്കുമല്ലോ. അതാണ് وَكَفَىٰ بِهِ إِثْمًا مُّبِينًا (വ്യക്തമായ കുറ്റമായി അതു തന്നെ മതി!) എന്ന വാക്യം ചൂണ്ടിക്കാട്ടുന്നത്.

## വിഭാഗം – 8

أَلَمْ تَرَ إِلَى ٱلَّذِينَ أُوتُوا۟ نَصِيبًا مِّنَ ٱلْكِتَٰبِ يُؤْمِنُونَ بِٱلْجِبْتِ وَٱلطَّٰغُوتِ

**﴾51﴿ വേദഗ്രന്ഥത്തിൽ നിന്ന് ഒരംശം നൽകപ്പെട്ടിട്ടുള്ളവരെ നീ (നോക്കി) കണ്ടില്ലേ? – അവർ 'ജിബ്ത്തി'ലും, 'ത്വാഗൂത്തി'ലും [ക്ഷുദ്രമായതിലും ദുർമൂർത്തിയിലും] വിശ്വസിക്കുന്നു!**

وَيَقُولُونَ لِلَّذِينَ كَفَرُواْ هَٰٓؤُلَآءِ أَهْدَىٰ مِنَ ٱلَّذِينَ ءَامَنُواْ سَبِيلًا ﴿٥١﴾

**അവിശ്വാസികളെക്കുറിച്ച് അവർ പറയുകയും ചെയ്യുന്നു: 'ഇക്കൂട്ടർ വിശ്വസിച്ചവരെക്കാൾ കൂടുതൽ നേർമാർഗം പ്രാപിച്ചവരാണ്' എന്ന്!**

أُوْلَٰٓئِكَ ٱلَّذِينَ لَعَنَهُمُ ٱللَّهُ ۖ وَمَن يَلْعَنِ ٱللَّهُ فَلَن تَجِدَ لَهُۥ نَصِيرًا ﴿٥٢﴾

**﴾52﴿ അക്കൂട്ടരത്രെ, അല്ലാഹു ശപിച്ചിട്ടുള്ളവർ.**

**ഏതൊരുവനെ അല്ലാഹു ശപിക്കുന്നുവോ അവന് ഒരു സഹായകനെയും നീ കണ്ടെത്തുകയേ ഇല്ല.**

---

﴾51﴿ أَلَمْ تَرَ നീ കണ്ടില്ലേ, നോക്കുന്നില്ലേ إِلَى الَّذِينَ യാതൊരു കൂട്ടരിലേക്ക് أُوتُوا അവർക്ക് കൊടുക്കപ്പെട്ടു نَصِيبًا ഒരംശം, പങ്ക് مِنَ الْكِتَابِ ഗ്രന്ഥത്തിൽനിന്ന് يُؤْمِنُونَ അവർ വിശ്വസിക്കുന്നു بِالْجِبْتِ ജിബ്ത്തിൽ (ക്ഷുദ്രമായതിൽ) وَالطَّاغُوتِ ത്വാഗൂത്തിലും (ദുർമൂർത്തിയിലും) وَيَقُولُونَ അവർ പറയുകയും ചെയ്യുന്നു لِلَّذِينَ كَفَرُوا അവിശ്വസിച്ചവരെക്കുറിച്ച് هَؤُلَاءِ ഇക്കൂട്ടർ أَهْدَى അധികം നേർമാർഗികളാണ്, നേരായുള്ളവരാണ് مِنَ الَّذِينَ آمَنُوا വിശ്വസിച്ചവരെക്കാൾ سَبِيلًا വഴി, മാർഗത്താൽ ﴾52﴿ أُولَئِكَ അക്കൂട്ടർ الَّذِينَ യാതൊരുവത്രെ لَعَنَهُمُ അവരെ ശപിച്ചിരിക്കുന്നു اللَّهُ അല്ലാഹു وَمَنْ എന്നാൽ യാതൊരുവനെ يَلْعَنِ اللَّهُ അല്ലാഹു ശപിക്കുന്ന(തായാൽ) فَلَنْ تَجِدَ ആരെ(യെങ്കിലും) നീ കണ്ടെത്തുന്നതേയല്ല لَهُ അവന് نَصِيرًا ഒരു സഹായകനെ(യും)

---

ഒരു നന്മയുമില്ലാത്ത മിഥ്യയായത്, ഒന്നിനും കൊള്ളാത്തത്, ദുഷ്ടമായത്, ക്ഷുദ്രം എന്നൊക്കെ അർഥം നൽകാവുന്ന പദമാണ് جِبْتٌ (ജിബ്ത്ത്). സിഹ്ർ(ആഭിചാരം), ആഭിചാരി, പ്രശ്നം നോക്കൽ, പ്രശ്നക്കാരൻ, വിഗ്രഹം ആദിയായ അടിസ്ഥാനരഹിതങ്ങളായ പലതിനും 'ജിബ്ത്ത്' എന്ന് പറയപ്പെടാറുണ്ട്. ശകുനം നോക്കലും, പ്രശ്നം വെക്കലും, പക്ഷി ലക്ഷണവും ജിബ്ത്തിൽ പെട്ടതാണ്' എന്ന് ഒരു ഹദീഥിലും വന്നിരിക്കുന്നു. (അ.) طَاغُوت (ത്വാഗൂത്ത്) എന്ന വാക്കിന്റെ അർഥങ്ങളെപ്പറ്റി അൽബക്വറ : 256 ന്റെ വ്യാഖ്യാനത്തിൽ മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. അനുസരണക്കേടിൽ അതിര് കവിഞ്ഞ എല്ലാ ധിക്കാരികൾക്കും, പിശാചുക്കൾക്കും, അല്ലാഹു അല്ലാത്ത എല്ലാ ആരാധ്യ വസ്തുക്കൾക്കും ആ വാക്ക് ഉപയോഗിക്കാറുണ്ടെന്ന് അവിടെ നാം ചൂണ്ടിക്കാട്ടിയിരിക്കുന്നു.

ഹയ്യുബ്നു അക്ത്വബ്, കഅ്ബുബ്നുൽ അശ്റഫ് മുതലായ യഹൂദീ തലവന്മാർ മുസ്ലിംകൾക്ക് എതിരിൽ ക്വുറൈശികളെ കൂട്ടുപിടിച്ച് ഒരു വൻസഖ്യം സ്ഥാപിക്കുവാൻ വേണ്ടി മക്കായിൽ വന്നു. സംസാരം നടക്കവെ, നിങ്ങളും മുഹമ്മദും വേദക്കാരാ

ണ്, ഞങ്ങൾക്ക് വേദമില്ല, ആ സ്ഥിതിക്ക് ഞങ്ങൾ നിങ്ങളെ എങ്ങിനെ വിശ്വസിക്കും? എന്ന് ക്വുറൈശികളുടെ ഭാഗത്ത് നിന്ന് ചോദ്യമുണ്ടായി. നിങ്ങളെയും മുഹമ്മദിനെയും സംബന്ധിച്ച് ഒരു വിവരണം നൽകണമെന്ന് യഹൂദികളും ആവശ്യപ്പെട്ടു. കുടുംബം പാലിക്കുക, ഹാജ്ജുമാർക്ക് ആതിഥ്യം നൽകുക, കഅ്ബാ ശുശ്രൂഷണം ആദിയായ തങ്ങളുടെ ആചാരങ്ങളെയും ആക്ഷേപിക്കുക എന്നിങ്ങിനെയുള്ള അപരാധങ്ങൾ നബി ﷺ യെക്കുറിച്ചും അവർ വിവരിച്ചു. ഈ അവസരത്തിൽ, സത്യമായും, നിങ്ങളാണ് മുഹമ്മദിനെയും അവന്റെ ആൾക്കാരെയുംകാൾ ഉത്തമന്മാരും സന്മാർഗികളും എന്ന് ആ യഹൂദികൾ മുശ്രിക്കുകൾക്ക് സാക്ഷ്യം നൽകി. ഇതിനെപ്പറ്റിയാണ് ഈ വചനത്തിൽ സൂചിപ്പിച്ചിരിക്കുന്നതെന്ന് പല രിവായത്തുകളിൽ നിന്നും മനസ്സിലാകുന്നു. ക്വുറൈശികളെ തൃപ്തിപ്പെടുത്തുവാനായി അവർ വിഗ്രഹങ്ങൾക്ക് സുജൂദ് ചെയ്കയുണ്ടായെന്നും ചില രിവായത്തുകളിൽ കാണുന്നു الله اعلم. യഹൂദികളെ സംബന്ധിച്ചിടത്തോളം, സ്വാർഥങ്ങൾക്കു വേണ്ടി എന്തും ചെയ്‌വാൻ മടിക്കാത്തവരാണവർ. അതുകൊണ്ട് തന്നെയാണ് അല്ലാഹുവിന്റെ കടുത്ത ശാപകോപങ്ങൾക്ക് അവർ പാത്രമായതും. അല്ലാഹു തുടർന്ന് പറയുന്നു:-

أَمۡ لَهُمۡ نَصِيبٞ مِّنَ ٱلۡمُلۡكِ فَإِذٗا لَّا يُؤۡتُونَ ٱلنَّاسَ نَقِيرًا ﴿٥٣﴾

**﴾53﴿ അതല്ല, അവർക്ക് രാജാധിപത്യത്തിൽ നിന്നും വല്ല പങ്കും ഉണ്ടോ?! എന്നാൽ [ഉണ്ടായിരുന്നെങ്കിൽ] അപ്പോൾ, ഒരണുവോളം അവർ മനുഷ്യർക്ക് നൽകുകയില്ല.**

أَمۡ يَحۡسُدُونَ ٱلنَّاسَ عَلَىٰ مَآ ءَاتَىٰهُمُ ٱللَّهُ مِن فَضۡلِهِۦۖ فَقَدۡ ءَاتَيۡنَآ ءَالَ إِبۡرَٰهِيمَ ٱلۡكِتَٰبَ وَٱلۡحِكۡمَةَ وَءَاتَيۡنَٰهُم مُّلۡكًا عَظِيمٗا ﴿٥٤﴾

**﴾54﴿ അതല്ല, അല്ലാഹു അവന്റെ അനുഗ്രഹത്തിൽ നിന്നും മനുഷ്യർക്ക് നൽകിയിട്ടുള്ളതിന്റെ പേരിൽ അവർ അവരോട് അസൂയപ്പെടുകയാണോ?!**

**എന്നാൽ, ഇബ്റാഹീമിന്റെ കുടുംബത്തിന് നാം വേദഗ്രന്ഥവും, വിജ്ഞാനവും നൽകുകയുണ്ടായിട്ടുണ്ട്; അവർക്ക് നാം വമ്പിച്ച രാജാധിപത്യവും നൽകിയിരിക്കുന്നു.**

فَمِنۡهُم مَّنۡ ءَامَنَ بِهِۦ وَمِنۡهُم مَّن صَدَّ عَنۡهُۚ وَكَفَىٰ بِجَهَنَّمَ سَعِيرًا ﴿٥٥﴾

**﴾55﴿ എന്നിട്ട്, അതിൽ വിശ്വസിച്ചവരും അവരിലുണ്ട്; അതിൽ നിന്ന് തിരിഞ്ഞു പോയവരും അവരിലുണ്ട്. കത്തിജ്ജ്വലിക്കുന്ന അഗ്നിയായി 'ജഹന്നം' [നരകം] തന്നെ മതി!**

---

﴾53﴿ أَمۡ അതോ, അതല്ല, അഥവാ لَهُمۡ അവർക്കു(ണ്ടോ) نَصِيبٌ വല്ല അംശവും, പങ്ക് مِنَ ٱلۡمُلۡكِ രാജത്വ(രാജാധിപത്യം)ത്തിൽ നിന്നു(ള്ള) فَإِذٗا എന്നാലപ്പോൾ لَا يُؤۡتُونَ അവർ നൽകുകയില്ല ٱلنَّاسَ മനുഷ്യർക്ക് نَقِيرًا ഒരു നക്വീറും, കുത്തും (അ

ണുവോളം, ഒട്ടും) [49-ാം വചനത്തിന്റെ വിവരണം നോക്കുക] ﴿54﴾ أَمۡ يَحۡسُدُونَ അതല്ല അവർ അസൂയപ്പെടുന്നുവോ ٱلنَّاسَ മനുഷ്യരോട് عَلَىٰ مَا യാതൊന്നിനെപ്പറ്റി ءَاتَىٰهُمُ ٱللَّهُ അല്ലാഹു അവർക്ക് നൽകിയ مِن فَضۡلِهِۦ അവന്റെ അനുഗ്രഹത്തിൽ (ദയവിൽ) നിന്ന് فَقَدۡ ءَاتَيۡنَآ എന്നാൽ നാം നൽകിയിട്ടുണ്ട് ءَالَ إِبۡرَٰهِيمَ ഇബ്‌റാഹീമിന്റെ കുടുംബ ത്തിന്ന്, കൂട്ടർക്ക് ٱلۡكِتَٰبَ (വേദ)ഗ്രന്ഥം وَٱلۡحِكۡمَةَ വിജ്ഞാനവും, തത്വജ്ഞാനവും وَءَاتَيۡنَٰهُم അവർക്ക് നാം നൽകുകയും ചെയ്തു مُّلۡكًا രാജത്വം, രാജാധികാരം عَظِيمًا വമ്പിച്ച ﴿55﴾ فَمِنۡهُم എന്നിട്ട് അവരിലുണ്ട്, അവരിൽ നിന്ന് (ചിലർ) مَّنۡ ءَامَنَ വിശ്വ സിച്ചവർ (ഉണ്ട്) بِهِۦ അതിൽ وَمِنۡهُم അവരിലുണ്ട് (ചിലർ) مَّن صَدَّ തിരിഞ്ഞു കള ഞ്ഞവർ عَنۡهُ അതിനെ വിട്ട് وَكَفَىٰ മതി بِجَهَنَّمَ ജഹന്നം(തന്നെ) سَعِيرًا കത്തിജ്വലി ക്കുന്ന അഗ്നിയായി

---

യഹൂദികളുടെ ധനമോഹം, പിശുക്ക്, അസൂയ ആദിയായവയാണ് ചൂണ്ടിക്കാട്ടു ന്നത്. അവർക്ക് ഇപ്പോൾ - ഖുർആൻ അവതരിക്കുന്ന കാലത്ത് - ഭൂമിയിൽ എവി ടെയും ഒരാധിപത്യമോ പ്രതാപമോ ഇല്ല. അവരുടെ അക്രമം കാരണമായി അവർക്കുണ്ടായിരുന്ന പ്രതാപങ്ങളെല്ലാം അവർ കളഞ്ഞു കുളിച്ചിരിക്കുകയാണ്. എനി വല്ലപ്പോഴും അവർക്ക് ആധിപത്യം കൈവന്നാൽ തന്നെയും മറ്റൊരു കൂട്ടർക്ക് അവർ തരിമ്പുപോലും ഉപകാരം ചെയ്തുകൊടുക്കയില്ല. അവർക്കല്ലാതെ, മറ്റുള്ളവർക്ക് വല്ല അനുഗ്രഹവും ലഭിക്കുന്നപക്ഷം അവർ കടുത്ത അസൂയക്കാരുമാകുന്നു. ഈ അസൂയ കൊണ്ടാണ് അവർ നബി ﷺയിലും ഖുർആനിലും വിശ്വസിക്കാത്തതും. അവരുടെ പൂർവ്വപിതാവായ ഇബ്‌റാഹീം നബി(അ)യുടെ കുടുംബ പരമ്പരയിൽ പലർക്കും പ്രവാ ചകത്വവും, ദിവ്യ സന്ദേശവും, ഭരണാധിപത്യവുമൊക്കെ മുമ്പു സിദ്ധിക്കുകയുണ്ടായി ട്ടുണ്ട്. എന്നിട്ടും എല്ലാവരും വിശ്വസിക്കുകയുണ്ടായില്ല. ചിലർ വിശ്വസിക്കുകയും ചിലർ തിരിഞ്ഞു കളയുകയുമാണ് ചെയ്തത്. എന്നിരിക്കെ, എനി ഇപ്പോഴുണ്ടോ അവരുടെ കൂട്ടത്തിൽ നിന്നല്ലാതെ നിയോഗിക്കപ്പെട്ട ഈ റസൂലിൽ അവർ വിശ്വസിക്കുവാൻ പോകുന്നു?! എന്നൊക്കെയാണ് അല്ലാഹു പറഞ്ഞതിന്റെ താൽപര്യം.

യഹൂദികൾക്ക് വല്ല ആധിപത്യവും ലഭിച്ചാൽ തന്നെയും അവർ മനുഷ്യർക്ക് ഒന്നും കൊടുക്കുകയില്ലെന്ന് അല്ലാഹു പ്രസ്താവിച്ചത് അക്ഷരാർഥത്തിൽ തന്നെ നാം ഇന്നു കണ്ടു കൊണ്ടിരിക്കുന്നു. പാശ്ചാത്യ വൻകോയ്മകളുടെ രക്ഷാകർത്തൃത്വത്തിൻകീഴിൽ ഈ അടുത്ത കാലത്ത് ഒരു ഇസ്‌റാഈൽ രാഷ്ട്രം ഫലസ്തീനിൽ നിലവിൽ വന്നിട്ടു ണ്ടല്ലോ. സ്വാർഥതാൽപര്യം, വർഗീയ പക്ഷപാതം, മുസ്‌ലിംകളോടുള്ള ശത്രുത, എന്തു അക്രമം നടത്തിയും സ്വന്തം ശക്തി വർദ്ധിപ്പിക്കുവാനുള്ള വ്യഗ്രത ആദിയായ വിഷയ ങ്ങളിൽ കുപ്രസിദ്ധി നേടിക്കഴിഞ്ഞിരിക്കുകയാണ് ആ രാഷ്ട്രം. എന്നാൽ, ഏത് ധിക്കാ രികളെയും അവരുടെ പേക്കൂത്തിൽ വിഹരിക്കുവാൻ കുറച്ചുകാലം അല്ലാഹു വിട്ടുകൊ ടുത്തെന്നുവരും. അവസാനം അവരെ ഒതുക്കുവാൻ മതിയായ ശിക്ഷ അല്ലാഹു ഒരുക്കി വെച്ചിട്ടുണ്ട്. അതെ, കത്തിജ്ജ്വലിക്കുന്ന നരകം! ഏത് കെങ്കേമൻമാരെയും ഒതുക്കു വാൻ അത് മതി! അല്ലാഹു പറയുന്നു:-

إِنَّ ٱلَّذِينَ كَفَرُواْ بِـَٔايَٰتِنَا سَوۡفَ نُصۡلِيهِمۡ نَارًا كُلَّمَا نَضِجَتۡ جُلُودُهُم بَدَّلۡنَٰهُمۡ

﴿56﴾ **നിശ്ചയമായും, നമ്മുടെ 'ആയത്ത്' [ലക്ഷ്യം]കളിൽ അവിശ്വ സിച്ചവർ, വഴിയെ നാം അവരെ അഗ്നി യിൽ കടത്തി എരിയിക്കുന്നതാണ്. അവരുടെ തൊലികൾ വെന്തുപോകു മ്പോഴെല്ലാം അവർക്ക് നാം അത**

جُلُودًا غَيْرَهَا لِيَذُوقُواْ ٱلْعَذَابَ

**ല്ലാത്ത (വേറെ) തൊലികൾ പകരമാക്കുന്നതാണ് (അതെ) അവർ ശിക്ഷ രുചിച്ചറിയുവാൻ വേണ്ടി.**

إِنَّ ٱللَّهَ كَانَ عَزِيزًا حَكِيمًا ﴿٥٦﴾

**നിശ്ചയമായും അല്ലാഹു, പ്രതാപശാലിയും, അഗാധജ്ഞനുമാകുന്നു.**

---

﴾56﴿ إِنَّ الَّذِينَ كَفَرُوا നിശ്ചയമായും അവിശ്വസിച്ചവർ بِآيَاتِنَا നമ്മുടെ ആയത്തുകളിൽ سَوْفَ വഴിയെ, പിറകെ نُصْلِيهِمْ നാമവരെ കടത്തി എരിയിക്കും نَارًا അഗ്നിയിൽ كُلَّمَا نَضِجَتْ വെന്തു പോകുമ്പോഴെല്ലാം (പാകമാകു - പഴുക്കു-മ്പോഴൊക്കെ) جُلُودُهُمْ അവരുടെ തൊലികൾ بَدَّلْنَاهُمْ അവർക്ക് നാം പകരമാക്കും جُلُودًا തൊലികളെ غَيْرَهَا അവയല്ലാത്ത لِيَذُوقُوا അവർ രുചി നോക്കുവാൻവേണ്ടി الْعَذَابَ ശിക്ഷയെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു, ആയിരിക്കുന്നു عَزِيزًا പ്രതാപശാലി حَكِيمًا അഗാധജ്ഞൻ, യുക്തിജ്ഞാനി

---

യഹൂദികളെന്നല്ല, അല്ലാഹുവിന്റെ ലക്ഷ്യദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കാത്ത എല്ലാവരും അനുഭവിക്കേണ്ടി വരുന്ന ശിക്ഷയത്രെ നരകം. ശിക്ഷ പുതുക്കിക്കൊണ്ടിരിക്കുവാനും, വേദനയും യാതനയും വർദ്ധിച്ചു കൊണ്ടിരിക്കുവാനും വേണ്ടി അവരുടെ തൊലികൾ അല്ലാഹു മാറ്റിക്കൊണ്ടിരിക്കും. നരകാഗ്നിയുടെ ഉഗ്രത എത്രമേൽ കഠിനമാണെങ്കിലും അതുമൂലം അതിലെ ആളുകൾ മരണപ്പെട്ടു പോകയില്ല. എന്നാൽ, വല്ലപ്പോഴും ഒരാശ്വാസം ലഭിച്ചു അൽപനേരമെങ്കിലും സ്വൈര ജീവിതം കൊള്ളുവാൻ അവർക്ക് സാധിക്കുമോ? അതുമില്ല. (لا يَمُوتُ فِيهَا وَلا يَحْيى)

നമ്മുടെ അഗ്നിയെക്കാൾ എത്രയോ മടങ്ങ് ഉഷ്ണമേറിയതാണ് നരകാഗ്നി. എന്നിട്ടുപോലും ശരീരം മുഴുവൻ വെന്തുരുകി നശിക്കാതെ, തൊലികൾ വെന്തുരുകിപ്പോകുകയോ? എന്തുകൊണ്ട് തൊലികൾ മാത്രം മാറ്റപ്പെടുന്നു? ഇതിനൊന്നും മറുപടി പറയുക നമുക്ക് സാധ്യമല്ല. അല്ലാഹുവിനറിയാം. നമ്മുടെ വിഭാവനകൾക്കും നമ്മുടെ അറിവിനും അതീതമാണ് സ്വർഗ നരകങ്ങളിലെ സ്ഥിതിഗതികൾ. പരലോക കാര്യങ്ങളെല്ലാം അങ്ങിനെത്തന്നെ. ഇത്രമാത്രമേ നമുക്ക് പറയുവാൻ കഴിയൂ. അവിശ്വാസികളുടെ സ്ഥിതി അതായിരിക്കുമെങ്കിൽ, സത്യവിശ്വാസികളായ സജ്ജനങ്ങളുടെ സ്ഥിതി നേരെ മറിച്ചായിരിക്കുമെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

وَٱلَّذِينَ ءَامَنُواْ وَعَمِلُواْ ٱلصَّٰلِحَٰتِ سَنُدْخِلُهُمْ جَنَّٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَآ أَبَدًا

﴾57﴿ **വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാകട്ടെ, അടിഭാഗത്തിലൂടെ അരുവികൾ ഒഴുകുന്ന സ്വർഗങ്ങളിൽ വഴിയെ അവരെ നാം പ്രവേശിപ്പിക്കുന്നതാണ്; അതിൽ (അവർ) എന്നെന്നും നിത്യവാസികളായിക്കൊണ്ട്.**

لَّهُمۡ فِيهَآ أَزۡوَٰجٞ مُّطَهَّرَةٞۖ وَنُدۡخِلُهُمۡ ظِلّٗا ظَلِيلًا ﴿٥٧﴾

**അതിൽ, പരിശുദ്ധമാക്കപ്പെട്ട ഇണകൾ അവർക്കുണ്ടായിരിക്കും. അവരെ നാം (നിത്യ) നിബിഡമായ തണലിൽ പ്രവേശിപ്പിക്കുകയും ചെയ്യും.**

---

﴾57﴿ وَالَّذِينَ آمَنُوا വിശ്വസിച്ചവരാകട്ടെ وَعَمِلُوا അവർ പ്രവർത്തിക്കുകയും ചെയ്ത الصَّالِحَاتِ സൽക്കർമങ്ങൾ سَنُدْخِلُهُمْ വഴിയെ നാം അവരെ പ്രവേശിപ്പിക്കും جَنَّاتٍ സ്വർഗങ്ങളിൽ, തോപ്പുകളിൽ تَجْرِي ഒഴുകുന്ന مِنْ تَحْتِهَا അതിന്റെ അടിയിലൂടെ الْأَنْهَارُ അരുവികൾ, നദികൾ خَالِدِينَ നിത്യവാസികളായിട്ട് فِيهَا അവയിൽ أَبَدًا എന്നെന്നും لَهُمْ فِيهَا അവിടത്തിൽ അവർക്കുണ്ട് أَزْوَاجٌ ഇണകൾ مُطَهَّرَةٌ ശുദ്ധിയാക്കപ്പെട്ട, പരിശുദ്ധകളായ وَنُدْخِلُهُمْ നാമവരെ പ്രവേശിപ്പിക്കുകയും ചെയ്യും ظِلًّا നിഴലിൽ, തണലിൽ ظَلِيلًا തണലേകുന്ന (നിബിഡമായ - നിത്യം തിങ്ങിയ തണലുള്ള)

---

ആകൃതിയിലോ, പ്രകൃതിയിലോ, സ്വഭാവത്തിലോ ഉണ്ടാകുന്ന എല്ലാ ന്യൂനതകളിൽ നിന്നും, എല്ലാതരം മ്ളേച്ഛതകളിൽനിന്നും, മാലിന്യങ്ങളിൽ നിന്നും പരിശുദ്ധരായവർ എന്നാണ് أَزْوَاجٌ مُّطَهَّرَةٌ (ശുദ്ധമാക്കപ്പെട്ട ഇണകൾ) എന്ന് വിശേഷിപ്പിച്ചതിന്റെ താൽപര്യം. ظِلًّا ظَلِيلًا എന്ന വാക്കിന് 'തണലായ തണൽ, തണലേകുന്ന തണൽ' എന്നൊക്കെ വാക്കർഥം പറയാം. നിത്യനിബിഡവും, ഉഷ്ണത്തിന്റെയോ, തണുപ്പിന്റെയോ ശല്യമേൽക്കാത്തതുമായ സുഖകരമായ തണലായിരിക്കും എപ്പോഴും സ്വർഗത്തിലുണ്ടാകുക എന്ന് സാരം.

لَا يَرَوْنَ فِيهَا شَمْسًا وَلَا زَمْهَرِيرًا ﴿١٣﴾ وَدَانِيَةً عَلَيْهِمْ ظِلَالُهَا وَذُلِّلَتْ قُطُوفُهَا تَذْلِيلًا ﴿١٤﴾

(അതിൽ വെയിലോ കടും തണുപ്പോ അവർ കാണുകയില്ല. അതിലെ തണലുകൾ - അഥവാ മരക്കൊമ്പുകൾ - അവർക്ക് മീതെ താണുനിന്ന് കൊണ്ടിരിക്കും. (76 : 13, 14) أُكُلُهَا دَائِمٌ وَظِلُّهَا (അതിലെ തീറ്റ നിത്യമായതാകുന്നു; അതിലെ തണലും. (13 : 35) നബിﷺ പറയുന്നു: സ്വർഗത്തിലുണ്ട് ഒരു വൃക്ഷം! അതിന്റെ തണലിൽ ഒരു വാഹനക്കാരൻ നൂറുകൊല്ലം സഞ്ചരിച്ചാലും അവനത് മുറിച്ചുകടന്നുപോകയില്ല.' (ബു: മു.)

إِنَّ ٱللَّهَ يَأۡمُرُكُمۡ أَن تُؤَدُّواْ ٱلۡأَمَٰنَٰتِ إِلَىٰٓ أَهۡلِهَا وَإِذَا حَكَمۡتُم بَيۡنَ ٱلنَّاسِ أَن تَحۡكُمُواْ بِٱلۡعَدۡلِۚ

**﴾58﴿ നിശ്ചയമായും അല്ലാഹു, നിങ്ങളോട് കല്പിക്കുന്നു; (വിശ്വസിച്ചേൽപിക്കപ്പെട്ട) 'അമാനത്തു' കളെ അവയുടെ ആൾക്കാർക്ക് നിങ്ങൾ കൊടുത്തു വീട്ടണമെന്ന്. മനുഷ്യർക്കിടയിൽ നിങ്ങൾ വിധികല്പിക്കുന്നതായാൽ, നിങ്ങൾ നീതിയനുസരിച്ച് വിധികല്പിക്കണമെന്നും.**

إِنَّ ٱللَّهَ نِعِمَّا يَعِظُكُم بِهِۦٓ ۗ إِنَّ ٱللَّهَ كَانَ سَمِيعًۢا بَصِيرًا ﴿٥٨﴾

**നിശ്ചയമായും അല്ലാഹു, ഇത് മുഖേന നിങ്ങൾക്ക് വളരെ നല്ല (ഒരു) സദുപദേശം നൽകുകയാണ്. നിശ്ചയമായും അല്ലാഹു, (എല്ലാം) കേൾക്കുന്നവനും, കാണുന്നവനുമാകുന്നു.**

﴾58﴿ إِنَّ اللهَ നിശ്ചയമായും അല്ലാഹു يَأْمُرُكُمْ നിങ്ങളോട് കൽപിക്കുന്നു أَنْ تُؤَدُّوا നിങ്ങൾ കൊടുത്തുവീട്ടു (തീർത്തു- ഏൽപിച്ചു കൊടുക്കു)വാൻ الأَمَانَاتِ അമാനത്ത് (അനാമത്ത് - വിശ്വസിച്ചേൽപിക്കപ്പെട്ടത്)കളെ إِلَىٰ أَهْلِهَا അവയുടെ ആൾക്കാർക്ക്, അതിന്റെ അർഹരിലേക്ക് وَإِذَا حَكَمْتُمْ നിങ്ങൾ വിധി (കൽപി)ച്ചാൽ بَيْنَ النَّاسِ മനുഷ്യർക്കിടയിൽ أَنْ تَحْكُمُوا നിങ്ങൾ വിധിക്കുവാൻ بِالْعَدْلِ നീതിപൂർവ്വം إِنَّ اللهَ നിശ്ചയമായും അല്ലാഹു نِعِمَّا യാതൊന്ന് വളരെ നല്ലതാണ് يَعِظُكُمْ നിങ്ങൾക്ക് സദുപദേശം നൽകുന്ന بِهِ അതുകൊണ്ട്, അതിനെ إِنَّ اللهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു سَمِيعًا കേൾക്കുന്നവൻ بَصِيرًا കാണുന്നവൻ

ഇസ്‌ലാമിക ജീവിതത്തിൽ വളരെ പ്രാധാന്യം അർഹിക്കുന്ന രണ്ടു കൽപനകളാണ് ഈ വചനത്തിലുള്ളത്. അതെ, അമാനത്തുകളെ അവയുടെ അവകാശികൾക്ക് കൊടുത്ത് വീട്ടണമെന്നും, മനുഷ്യർക്കിടയിൽ വല്ല കാര്യത്തിലും വിധി കൽപിക്കുന്ന പക്ഷം അത് നീതിയനുസരിച്ചായിരിക്കണമെന്നും. മനുഷ്യസമൂഹത്തിൽ സമാധാനവും, സൗഹാർദ്ദവും, നീതിയും, മര്യാദയുമൊക്കെ നിലനിൽക്കേണമെങ്കിൽ ഈ രണ്ടു കാര്യങ്ങളും അത്യന്താപേക്ഷിതമാകുന്നു. 'അമാനത്ത് ( أَمَانَةٌ )' എന്നാൽ 'വിശ്വസ്തത' എന്ന് വാക്കർഥം. ഒരാൾ മറ്റൊരാളെ വിശ്വാസപൂർവ്വം ഏൽപിക്കുകയും, ആ ആൾ ഏറ്റെടുക്കുകയും ചെയ്ത എല്ലാ കാര്യങ്ങൾക്കും, വസ്തുക്കൾക്കും 'അമാനത്ത്' എന്ന് പറയപ്പെടുന്നു. ഇതേ അർഥത്തിൽ തന്നെ 'അമാനത്ത്' എന്നും 'അനാമത്ത്' എന്നും മലയാളത്തിലും പറയപ്പെടാറുണ്ട്. അമാനത്തുകളെ മൂന്നായി വിഭജിക്കാം.

(1) മനുഷ്യനും അവന്റെ റബ്ബിനും ഇടക്കുള്ള അമാനത്ത്. പ്രവാചകന്മാർ മുഖേനയും വേദഗ്രന്ഥങ്ങൾ മുഖേനയും അല്ലാഹുവിനോട് മനുഷ്യർ പാലിക്കേണ്ടതായി അറിയപ്പെടുന്ന കടമകളെല്ലാം ഇതിൽ ഉൾപ്പെടുന്നു.

(2) മനുഷ്യർ തമ്മതമ്മിലുള്ള അമാനത്ത്. ഒരാൾ ഒരാളെ വിശ്വാസപൂർവ്വം ഏൽപിച്ച സ്വത്തുക്കളും, രഹസ്യങ്ങളും, ഇടപാടുകളിൽ പാലിക്കപ്പെടേണ്ടുന്ന മര്യാദകളുമെല്ലാം ഇതിൽ ഉൾപെടുന്നു.

(3) സ്വന്തം ദേഹങ്ങളോടു പാലിക്കപ്പെടേണ്ടുന്ന അമാനത്ത്. സ്വന്തം ഗുണത്തിനും നന്മക്കും അനുപേക്ഷണീയമായ കാര്യങ്ങളാണ് ഈ ഇനത്തിലുള്ളത്. ഇവയിൽ രണ്ടാമത്തെ - മനുഷ്യർ തമ്മിതമ്മിലുള്ള - ഇനത്തെ ഉദ്ദേശിച്ചാണ് സാധാരണ ഗതിയിൽ അമാനത്ത് എന്ന് നാം പറഞ്ഞുവരുന്നത്.

വസ്തുക്കളാണെങ്കിൽ, തിരിച്ചു കൊടുക്കേണ്ടുന്ന സമയത്ത് അമാന്തം വരുത്താതെയും, കൃത്രിമത്വം നടത്താതെയും തിരിച്ച് കൊടുക്കുക; കാര്യങ്ങളാണെങ്കിൽ, നിശ്ച

യപ്രകാരം വീഴ്ച വരുത്താതെ നിർവ്വഹിക്കുക: രഹസ്യങ്ങളാണെങ്കിൽ, പുറത്തറിയിക്കാതെ സൂക്ഷിക്കുക; ഇടപാടുകളാണെങ്കിൽ, അതിൽ ചതിയും വഞ്ചനയും നടത്താതിരിക്കുക എന്നൊക്കെയാണ് അമാനത്തുകളെ അവയുടെ ആൾക്കാർക്ക് കൊടുത്ത് വീട്ടണ'മെന്ന് പറഞ്ഞതിന്റെ താൽപര്യം. ലൗകികമോ, മതപരമോ ആയ ഏത് വിഷയത്തിലും ജനങ്ങൾക്കിടയിൽ തീരുമാനമെടുക്കുകയോ, വിധി പറയുകയോ ചെയ്യുന്നപക്ഷം, സ്വാർഥവും പക്ഷഭേദവും കൂടാതെ ന്യായവും സത്യവും അനുസരിച്ചു വിധി നടത്തുക എന്നാണ് 'മനുഷ്യർക്കിടയിൽ നീതിയനുസരിച്ച് വിധി കൽപിക്കണമെന്ന് പറഞ്ഞതിന്റെ സാരം. രു കൂട്ടർക്കിടയിലുള്ള തീരുമാനമാകുമ്പോൾ, ഇരു കൂട്ടരുടെയും വാദവും, വാദമുഖങ്ങളും, തെളിവുകളും കേട്ട് മനസ്സിലാക്കുകയും, അനന്തരം എടുക്കേുന്ന തീരുമാനത്തെപ്പറ്റി ചിന്തിക്കുകയും ചെയ്തെങ്കിലേ ഇത് സാധ്യമാകൂ. അതിന് തക്ക അറിവും പ്രാപ്തിയും ഉള്ളവർക്കേ ഈ വിഷയത്തിൽ പ്രവേശിക്കുവാനും പാടുള്ളൂ.

ഈ ര് കൽപനകളും തന്നെ, ഭരണകർത്താക്കൾ, ന്യായാധിപന്മാർ, നേതാക്കൾ, പണ്ഡിതന്മാർ എന്നിവരെയൊക്കെയാണ് കൂടുതൽ ശക്തമായി ബാധിക്കുന്നതെങ്കിലും, മറ്റുള്ളവരും അതിൽനിന്ന് ഒഴിവല്ല. ഓരോരുത്തരുടെയും സ്ഥിതിക്കും നിലവാരത്തിനും അനുസരിച്ച് അമാനത്ത് പാലിക്കുകയും, വിധി കൽപിക്കുകയും ചെയ്യേി വരുന്ന ഘട്ടങ്ങൾ എല്ലാവർക്കും ഉായേക്കുന്നതാണ്. ചുരുങ്ങിയപക്ഷം, വീട്ടുകാര്യങ്ങളിലെങ്കിലും അത്യാവശ്യമായിവരും. ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കേതായു്. അമാനത്തുകൾ അവയുടെ അവകാശികൾക്ക് കൊടുത്ത് തീർക്കണമെന്ന് പൊതുവിൽ പറഞ്ഞതല്ലാതെ ഇന്നതരത്തിലുള്ള അവകാശികൾക്ക് എന്ന് അല്ലാഹു നിജപ്പെടുത്തിയിട്ടില്ല. അതുപോലെത്തന്നെ, മനുഷ്യർക്കിടയിൽ വിധി കൽപിക്കുമ്പോൾ വിധിയിൽ നീതി പാലിക്കണമെന്നല്ലാതെ, ഇന്നതരത്തിൽ പെട്ടവരോട് നീതി പാലിക്കണമെന്നും നിർണയിച്ചിട്ടില്ല. അമാനത്തിന്റെ അവകാശികളും വിധി കൽപിക്കപ്പെടുന്ന മനുഷ്യരും നല്ലവരെന്നോ, അല്ലാത്തവരെന്നോ, മുസ്‌ലിംകളെന്നോ, അല്ലാത്തവരെന്നോ നോക്കേതില്ല എന്നാണിത് കാണിക്കുന്നത്. വഞ്ചനയും, അനീതിയും ആരോടും പാടില്ലെന്നുള്ളത് ഇസ്‌ലാമിലെ ഒരു മൗലിക സിദ്ധാന്തമാകുന്നു. അതുകൊാണ് ഈ വചനത്തിന്റെ വ്യാഖ്യാനവേളയിൽ പല മഹാൻമാരും ഇക്കാര്യം പ്രത്യേകം ചൂിക്കാണിച്ചിട്ടുള്ളതും. എല്ലാ കാര്യങ്ങളും കും കേട്ടും വീക്ഷിച്ചുകൊിരിക്കുന്ന സർവ്വജ്ഞനായ അല്ലാഹുവാണ് ഈ കൽപനകൾ നിങ്ങളോട് കൽപിക്കുന്നതെന്നും, നിങ്ങൾക്ക് വളരെ പ്രയോജനകരവും ഉത്തമവുമായ ഒരു സദുപദേശമാണിതെന്നും ഈ കൽപനയോടൊപ്പം അല്ലാഹു നമ്മെ ഉണർത്തിയിട്ടുള്ളത് നാം പ്രത്യേകം ഓർമിച്ചിരിക്കേതാകുന്നു. والله الموفق والمعين

നബിﷺ പറയുന്നു: 'നിന്നെ വിശ്വസിച്ചവന് നീ അമാനത്ത് നിറവേറ്റിക്കൊടുക്കുക. നിന്നെ ചതിച്ചവനെ നീ ചതിക്കരുത്.' (ദാ; തി; ഹ; ബ.) കപടവിശ്വാസിയുടെ പ്രധാന ലക്ഷണങ്ങൾ വിവരിക്കുന്ന സുപ്രസിദ്ധ ഹദീഥിൽ, 'വിശ്വസിച്ചാൽ ചതിക്കുക' എന്നാണ് നബിﷺ ഒരു ലക്ഷണമായി എണ്ണിയിരിക്കുന്നത്. ഇബ്നു അബ്ബാസ്(റ) ഇപ്രകാരം പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'ഒരു ജനതയിൽ വഞ്ചന പ്രത്യക്ഷപ്പെട്ടാൽ അവരുടെ ഹൃദയങ്ങളിൽ അല്ലാഹു ഭീതി ഏർപ്പെടുത്താതിരിക്കുകയില്ല. വ്യഭിചാരം ഒരു ജനതയിൽ പ്രചരിച്ചാൽ അവരിൽ മരണം വർദ്ധിക്കാതിരിക്കുകയില്ല. ഒരു ജനത അളവും തൂക്കവും കുറച്ചാൽ അവർക്ക് ആഹാരത്തിൽ അഭിവൃദ്ധി തടയപ്പെടാതിരിക്കുകയില്ല. ന്യായപ്രകാരമല്ലാതെ ഒരു ജനത വിധി നടത്തുന്നതായാൽ അവരിൽ രക്തം

(ചിന്തൽ) പ്രചാരപ്പെടാതിരിക്കുകയില്ല. ഒരു ജനത കരാറ് ലംഘിക്കുന്നതായാൽ അവർക്കെതിരിൽ ശത്രുവിന് സ്വാധീനം ലഭിക്കാതിരിക്കുകയില്ല.' (മാലിക്)

അമാനത്തുകൾ നിറവേറ്റാതെ വഞ്ചനയും ചതിയും നടത്തുന്നതിനെയും, വിധികളിലും തീരുമാനങ്ങളിലും നീതി പാലിക്കാതിരിക്കുന്നതിനെയും സംബന്ധിച്ച് അധികമൊന്നും വിവരിക്കേണ്ടുന്ന ആവശ്യമില്ല. ക്വുർആനിലും ഹദീഥിലും വളരെയധികം പരാമർശിക്കപ്പെടാറുള്ള കാര്യങ്ങളാണവ. പരക്കെ എല്ലാവർക്കും അറിയാവുന്ന കാര്യങ്ങളുമാണ് അത്രണ്ടും. പക്ഷേ, നിർഭാഗ്യവും ഖേദകരവുമെന്ന് പറയട്ടെ, ഈ രണ്ടു കാര്യങ്ങളിലും മറ്റാരെക്കാളും ശ്രദ്ധിക്കേണ്ടവരായ മുസ്‌ലിംകളടക്കം ഇന്ന് ലോകജനത മൊത്തത്തിൽ തന്നെ ആ രണ്ടു വിഷയത്തിലും വളരെ കുത്തഴിഞ്ഞ ഒരവസ്ഥയിലാണുള്ളത്. പ്രസംഗ വേദികളിലും, ലിഖിത രേഖകളിലുമല്ലാതെ – പ്രവർത്തന രംഗത്ത് – രണ്ടിനും വലിയ സ്ഥാനമില്ലാതായിത്തീർന്നിരിക്കുകയാണ്. എവിടെ നോക്കിയാലും അനീതിയും, വഞ്ചനയും, പക്ഷഭേദ മനഃസ്ഥിതിയും, സ്വാർഥവും തന്നെ. ഇബ്നു അബ്ബാസ് (റ)ൽ നിന്ന് മുകളിൽ കണ്ട ഉദ്ധരണിയിൽ അദ്ദേഹം പറഞ്ഞ ഓരോ നീചവൃത്തിയും അതതിന്റെ ഭവിഷ്യത്തും അക്ഷരാർഥത്തിൽ ഇന്ന് ലോകം കണ്ടുകൊണ്ടിരിക്കുകയാണ്. എന്നിട്ടും മനുഷ്യലോകം പിന്നെപ്പിന്നെ കൂടുതൽ നാശത്തിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്ന കാഴ്ചയാണ് എവിടെയും കാണുന്നത്. معاذ الله

ഹുദൈഫത്തുബ്നുൽ യമാനി(റ)ൽ നിന്ന് ബുഖാരിയും മുസ്‌ലിമും(റ) നിവേദനം ചെയ്ത അൽപം ദീർഘമായ ഒരു ഹദീഥിൽ, നബിﷺയിൽ നിന്നു ഉദ്ധരിച്ചുകൊണ്ട് ജനഹൃദയങ്ങളിൽനിന്ന് അമാനത്ത് (വിശ്വസ്തത) നശിച്ചു പോകുന്നതിനെപ്പറ്റി അദ്ദേഹം വിവരിച്ചുകാണാം. അതിൽ അദ്ദേഹം പറയുകയാണ്: 'മനുഷ്യർ അന്യോന്യം ക്രയവിക്രയം നടത്തിക്കൊണ്ടിരിക്കുമ്പോൾ അമാനത്ത് നിറവേറ്റുന്ന ഒരാളും ഇല്ലാതായിത്തീർന്നേക്കും. അവസാനം, ഇന്ന കുടുംബത്തിൽ ഒരു വിശ്വസ്തനായ ആളുണ്ടത്രെ എന്നും (ആശ്ചര്യപൂർവ്വം) പറയപ്പെടുമാറാകും.' (ബു; മു.) ഇന്ന് നമ്മുടെ നില ഏതാണ്ട് ഈ ഘട്ടത്തിലേക്കെത്തിക്കഴിഞ്ഞിരിക്കയാണെന്ന് തോന്നിപ്പോകുന്നു! ആ ഹദീഥിൽ ചൂണ്ടിക്കാട്ടിയിട്ടുള്ളപോലെ, വലിയ വലിയ ബുദ്ധിമാൻമാരും, സമർഥന്മാരും, വമ്പന്മാരുമൊക്കെ പലരും ജനമദ്ധ്യെ ഉണ്ടായിരിക്കും. പക്ഷേ, വിശ്വാസവും വിശ്വസ്തതയും ഉള്ളവരെ കാണുവാനാണ് പ്രയാസം. അല്ലാഹു മനുഷ്യസമുദായത്തെ കാത്തുരക്ഷിക്കട്ടെ. ആമീൻ.

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ أَطِيعُوا۟ ٱللَّهَ وَأَطِيعُوا۟ ٱلرَّسُولَ وَأُو۟لِى ٱلْأَمْرِ مِنكُمْ ۖ فَإِن تَنَـٰزَعْتُمْ فِى شَىْءٍ فَرُدُّوهُ إِلَى ٱللَّهِ وَٱلرَّسُولِ إِن كُنتُمْ تُؤْمِنُونَ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ ۚ

**﴾59﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിനെ അനുസരിക്കുവിൻ; റസൂലിനെയും, നിങ്ങളിൽ നിന്നുള്ള അധികാരസ്ഥന്മാരെയും അനുസരിക്കുവിൻ. എന്നാൽ, വല്ല കാര്യത്തിലും നിങ്ങൾ പരസ്പരം (ഭിന്നിച്ച്) പിണക്കമുണ്ടാകുന്ന പക്ഷം, അതിനെ നിങ്ങൾ അല്ലാഹുവിലേക്കും, റസൂലിലേക്കും മടക്കിക്കൊള്ളുവിൻ; നിങ്ങൾ അല്ലാഹുവിലും, അന്ത്യദിനത്തിലും വിശ്വസിക്കുന്നു**

വെങ്കിൽ.

| | |
|---|---|
| അത് ഏറ്റവും ഉത്തമവും, കൂടുതൽ നല്ല പര്യവസാനമുള്ളതുമാകുന്നു. | ذَٰلِكَ خَيْرٌ وَأَحْسَنُ تَأْوِيلاً ﴿٥٩﴾ |

﴿59﴾ يَا أَيُّهَا الَّذِينَ آمَنُوا വിശ്വസിച്ചവരേ أَطِيعُوا നിങ്ങൾ അനുസരിക്കുവിൻ اللَّهَ അല്ലാഹുവിനെ وَأَطِيعُوا നിങ്ങൾ അനുസരിക്കുകയും ചെയ്യുവിൻ الرَّسُولَ റസൂലിനെ وَأُولِي الْأَمْرِ കാര്യക്കാരെ (അധികാരസ്ഥന്മാരെ)യും مِنْكُمْ നിങ്ങളിൽനിന്നുള്ള فَإِنْ تَنَازَعْتُمْ എന്നാൽ (എനി) നിങ്ങൾ പിണങ്ങിയെങ്കിൽ, ഭിന്നിച്ചാൽ فِي شَيْءٍ വല്ല കാര്യത്തിലും فَرُدُّوهُ എന്നാലത് നിങ്ങൾ മടക്കിക്കൊള്ളുവിൻ إِلَى اللَّهِ അല്ലാഹുവിലേക്ക് وَالرَّسُولِ റസൂലിലേക്കും إِنْ كُنْتُمْ നിങ്ങളാകുന്നുവെങ്കിൽ تُؤْمِنُونَ വിശ്വസിക്കുന്നു بِاللَّهِ അല്ലാഹുവിൽ وَالْيَوْمِ الْآخِرِ അന്ത്യദിനത്തിലും ذَٰلِكَ خَيْرٌ അത് ഉത്തമമാണ് وَأَحْسَنُ കൂടുതൽ നല്ലതുമാണ് تَأْوِيلًا പര്യവസാനം, പുലർച്ചയിൽ

ഇസ്ലാം ശരീഅത്തിന്റെ അടിത്തറയാണ് ഈ വചനത്തിന്റെ ഉള്ളടക്കം. അതിലെ നിയമങ്ങളും തത്വസിദ്ധാന്തങ്ങളുമെല്ലാം ഈ അടിസ്ഥാനത്തിൽമാത്രമേ സ്വീകാര്യമാകുകയുള്ളൂ. വ്യക്തിപരവും, സാമൂഹ്യവും, സാമ്പത്തികവും രാഷ്ട്രീയവും, സാംസ്കാരികവുമായ എല്ലാ ജീവിത വശങ്ങളും ഈ വചനത്തിലടങ്ങിയ നാലു മൗലിക തത്വങ്ങളിൽ ഒതുങ്ങി നിൽക്കേണ്ടതാകുന്നു. ജീവിതത്തിന്റെ ഏതെങ്കിലും ഒരു വശം അവയുടെ പരിധിയിൽനിന്ന് പുറത്ത് പോകുന്നപക്ഷം, ആ വശം അനിസ്ലാമികമായി മാറുന്നതാണ്. സത്യവിശ്വാസികളെ വിളിച്ചുകൊണ്ട് അല്ലാഹു പറയുന്നു:-

(1) أَطِيعُوا اللَّهَ (നിങ്ങൾ അല്ലാഹുവിനെ അനുസരിക്കുവിൻ). അല്ലാഹുവിനെ അനുസരിക്കൽ നിവൃത്തിയാകുന്നത് അവന്റെ ക്വുർആനെ അനുസരിക്കുന്നത് വഴിയാണ്.

(2) وَأَطِيعُوا الرَّسُولَ (റസൂലിനെയും നിങ്ങൾ അനുസരിക്കുവിൻ). സാക്ഷാൽ നിയമനിർമാണാധികാരം അല്ലാഹുവിന് തന്നെ. സംശയമില്ല. എന്നാൽ, ക്വുർആൻ അടക്കമുള്ള അല്ലാഹുവിന്റെ സകല സന്ദേശങ്ങളും പ്രബോധനം ചെയ്യുന്നതും അവക്ക് വിശദീകരണവും വാഖ്യാനവും നൽകുന്നതും, അവയുടെ പ്രായോഗിക രൂപം കാണിച്ചു തരുന്നതുമെല്ലാം റസൂൽ തിരുമേനിﷺയാണല്ലോ. ഇവയിൽ ക്വുർആൻ ഒഴിച്ചു ബാക്കിയെല്ലാം ചേർന്നതാണ് തിരുമേനിയുടെ 'സുന്നത്ത്' എന്ന പേരിൽ അറിയപ്പെടുന്നത്.

റസൂൽ തിരുമേനിﷺയുടെ ജീവിതകാലത്തിനുശേഷം, അവിടുത്തെ അനുസരിക്കൽ നിവൃത്തിയാകുന്നത് അവിടുത്തെ സുന്നത്തിനെ അനുസരിക്കൽ മുഖേന മാത്രമാകുന്നു. തിരുമേനിയുടെ ജീവിതകാലത്ത് മാത്രമേ തിരുമേനിയെ അനുസരിക്കേണ്ടതുള്ളൂവെന്നു ക്വുർആനിലോ സുന്നത്തിലോ ഒരിടത്തും ഒരു സൂചനപോലും ഇല്ല. മുസ്ലിംകളിൽ ആരും അങ്ങിനെ അഭിപ്രായപ്പെട്ടിട്ടുമില്ല. മുസ്ലിം നാമം ധരിച്ചുകൊണ്ട് വല്ലവരും അങ്ങിനെ വാദിക്കുന്ന പക്ഷം - ചിലർ

വാദിക്കാതെയുമില്ല - അത് ഇസ്‌ലാമിനോ മുസ്‌ലിംകൾക്കോ ബാധകവുമല്ല. (*) ക്വുർആനിൽ വ്യക്തമാക്കപ്പെട്ടിട്ടില്ലാത്ത വിഷയങ്ങളിൽ റസൂലിനെ അനുസരിക്കുന്നത് യഥാർഥത്തിൽ അല്ലാഹുവിനെ അനുസരിക്കൽ തന്നെയാണ്. അതിൽ നിന്നും അന്യമായ മറ്റൊന്നല്ല. അതാണ് താഴെ (80-ാം വചനത്തിൽ) അല്ലാഹു പറയുന്നത്: مَّنْ يُطِعِ الرَّسُولَ فَقَدْ أَطَاعَ اللَّهَ (റസൂലിനെ ആർ അനുസരിക്കുന്നുവോ അവൻ അല്ലാഹുവിനെ അനുസരിച്ചു കഴിഞ്ഞു.) കാരണം അല്ലാഹു തന്നെ മറ്റൊരിടത്ത് വ്യക്തമാക്കിയിട്ടുമുണ്ട്. وَمَا يَنطِقُ عَنِ الْهَوَىٰ (53 : 3) (അദ്ദേഹം സ്വേച്ഛയനുസരിച്ചു സംസാരിക്കുകയില്ല.) ഇസ്‌ലാമിന്റെ മൂല പ്രമാണങ്ങൾ ക്വുർആനും സുന്നത്തുമാണ് എന്നുള്ളത് മുസ്‌ലിംകളുടെ ഏകകണ്ഠമായ അഭിപ്രായമായിരിക്കുവാൻ കാരണം ഇപ്പറഞ്ഞതിൽ നിന്നു മനസ്സിലായല്ലോ.

(3) وَأُوْلِي الْأَمْرِ مِنكُمْ (നിങ്ങളിൽ നിന്നുള്ള അധികാരസ്ഥന്മാരെയും അനുസരിക്കണം.) 'നിങ്ങളിൽ നിന്ന് (مِنكُمْ)' എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം സത്യവിശ്വാസികളിൽനിന്ന് എന്നാണെന്ന് വ്യക്തം. എന്നാൽ, 'അധികാരസ്ഥന്മാർ (أولو الأمر)' ആരാണ്? ഇതിന്റെ നിർവ്വചനത്തിൽ പണ്ഡിതന്മാരുടെ വാക്കുകൾ വ്യത്യസ്തങ്ങളായി കാണാം. ഭരണാധിപന്മാർ, ഉദ്യോഗസ്ഥമേധാവികൾ, വിധികർത്താക്കൾ സമുദായ നേതാക്കൾ, പണ്ഡിതന്മാർ, മതവിജ്ഞാനികൾ എന്നൊക്കെയാണ് അവയുടെ രത്നച്ചുരുക്കം. അൽപം ഉള്ളോട്ടു കടന്ന് ആലോചിച്ചാൽ - ചില മഹാന്മാർ (**) ചൂണ്ടിക്കാട്ടുന്നതുപോലെ - ഇവരെല്ലാം ഉൾക്കൊള്ളുന്ന ഒരു വാക്കാണതെന്ന് കാണാവുന്നതാണ്. അതാത് തുറകളിൽ ആധികാരികമായി തീരുമാനമെടുക്കുവാൻ അർഹതയും കെൽപും ഉള്ളവർ എന്ന് മൊത്തത്തിൽ പറയാം. ഉദാഹരണമായി: ഭരണകാര്യങ്ങളിൽ ഭരണമേധാവികളും, പൊതുകാര്യങ്ങളിൽ സമുദായ നേതാക്കളും യുദ്ധകാര്യങ്ങളിൽ സൈന്യാധിപന്മാരും, വ്യവഹാര വഴക്കുകളിൽ വിധികർത്താക്കളും, മതവിധികളിൽ മതപണ്ഡിതന്മാരും, സംഘടനാ വിഷയങ്ങളിൽ സംഘത്തലവന്മാരും അധികാരസ്ഥന്മാരായിരിക്കും. ഭരണകർത്താക്കളും, അവരുടെ ഉദ്യോഗസ്ഥന്മാരും ഏതായാലും ഉൾപെടുമെന്നു പ്രത്യേകം പറയേണ്ടതില്ല.

ഒരു യഥാർഥം കൂടി ഓർക്കേണ്ടതുണ്ട്. ഇസ്‌ലാമിക വ്യവസ്ഥപ്രകാരം പണ്ഡിതന്മാർ ഒന്ന് വേറെയും അധികാരസ്ഥന്മാർ ഒന്നു വേറെയും എന്നില്ല. അതത് അധികാരത്തിനനുസരിച്ച് മതപാണ്ഡിത്യവും അറിവും ഉള്ളവർക്കേ അതതിന് അർഹതയുള്ളൂ. ഭരണകർത്താക്കൾ മതപണ്ഡിതന്മാരും കൂടിയായിരിക്കണം. ഒരു കൂട്ടരുടെ അധികാരപരിധിയിൽപെട്ടവർ, അവരെ അനുസരിക്കാത്ത പക്ഷം, സമുദായത്തിന്റെ മതപരവും ലൗകീകവുമായ തുറകളിൽ പിന്നെ സമാധാനഭദ്രത

---

***(*) ഇസ്‌ലാമിക നിയമനിർമാണത്തിൽ സുന്നത്തിനുള്ള സ്ഥാനവും, ക്വുർആനും അതും തമ്മിലുള്ള ബന്ധവും വസ്തുനിഷ്ഠവും വൈജ്ഞാനികവുമായ രീതിയിൽ സവിസ്തരം പ്രതിപാദിച്ചിട്ടുള്ള ഒരു നിസ്തുല ഗ്രന്ഥമാണ്* السنة ومكانتها فى الشريع الاسلامى للمرحوم الدكتور مصطفى السباعى *താൽപര്യമുള്ളവർ ആ ഗ്രന്ഥം നോക്കിക്കൊള്ളട്ടെ. മലയാളത്തിലും മറ്റു ചില ഭാഷകളിലും അതു വിവർത്തനം ചെയ്യപ്പെട്ടിട്ടുമുണ്ട്.***

***(**)*** **كما فى فتح الباري**

ഉണ്ടായിരിക്കുകയില്ലല്ലോ. അല്ലാഹുവിന്റെയും, റസൂലിന്റെയും അനുസരണത്തിനു പുറമെ അധികാരസ്ഥന്മാരെയും അനുസരിക്കണമെന്ന് കൽപിക്കുന്നത് അതുകൊണ്ടാണ്. സത്യവിശ്വാസികളായ അധികാരസ്ഥന്മാരെക്കുറിച്ചാണല്ലോ സംസാരം. അതുകൊണ്ട് തന്നെ, അവർ അല്ലാഹുവിന്റെ ക്വുർആനിന്നും, നബിﷺയുടെ സുന്നത്തിനും എതിരായി കൽപിക്കുവാൻ പാടില്ലെന്നും, കൽപിച്ചാൽ ആ കൽപന സാധുവായിരിക്കയില്ലെന്നും, അപ്പോൾ അവരെ അനുസരിക്കേണ്ടതില്ലെന്നും വരുന്നു. കൂടുതൽ വിവരം താഴെ ഉദ്ധരിക്കുന്ന ഹദീഥുകളിൽ നിന്ന് ഗ്രഹിക്കാം. إن شاء الله

(4) فَإِن تَنَازَعْتُمْ فِي شَيْءٍ فَرُدُّوهُ إِلَى اللَّهِ وَالرَّسُولِ (എനി, നിങ്ങൾ വല്ല കാര്യത്തിലും പരസ്പരം പിണക്കമാകുന്നപക്ഷം, അത് അല്ലാഹുവിലേക്കും, റസൂലിലേക്കും മടക്കുവിൻ.) മതപരമോ, ബന്ധപ്പെട്ടതോ ആയ കാര്യങ്ങളിൽ അധികാരസ്ഥൻമാരും മറ്റുള്ളവരും തമ്മിലോ, ജനങ്ങൾ തമ്മതമ്മിലോ ഉണ്ടാകുന്ന ഭിന്നിപ്പുകളും. അഭിപ്രായ വ്യത്യാസങ്ങളുമെല്ലാം ഇതിൽ ഉൾപെടുന്നു. അഥവാ തനി ലൗകികമായ കാര്യങ്ങൾ അതുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നില്ല. കാരണം, ഭിന്നിപ്പുള്ള വിഷയം അല്ലാഹുവിലേക്കും റസൂലിലേക്കും മടക്കുവാനാണല്ലോ അല്ലാഹു കൽപിച്ചിരിക്കുന്നത്. എന്നുവെച്ചാൽ, ഭിന്നിപ്പുണ്ടാകുന്ന വിഷയത്തെക്കുറിച്ച് ക്വുർആനും സുന്നത്തും കൽപിച്ചിരിക്കുന്ന വിധിയെന്തോ അത് സ്വീകരിക്കണമെന്നർഥം. ഒരു വീട് പണിയുന്നതിന്റെ രൂപം എങ്ങിനെ ആയിരിക്കണം, വയലിൽ വിളയിടുന്നത് എങ്ങിനെയായിരിക്കണം എന്നൊന്നും ക്വുർആനിലും സുന്നത്തിലും വിവരിക്കപ്പെടാറില്ലല്ലോ. ഇത്തരം, ലൗകിക കാര്യങ്ങൾ ഇതിൽനിന്ന് ഒഴിവാണെന്ന് താഴെ ഉദ്ധരിക്കുന്ന ഹദീഥുകളിൽ നിന്ന് കൂടുതൽ വ്യക്തമാണ്.

അനുസരിക്കുവാൻ കൽപിച്ചപ്പോൾ, അല്ലാഹുവിനും റസൂലിനും പുറമെ അധികാരസ്ഥന്മാരെയും കൂട്ടിപ്പറഞ്ഞുവെങ്കിലും, ഭിന്നിപ്പുള്ള വിഷയങ്ങളിൽ അല്ലാഹുവിലേക്കും റസൂലിലേക്കും മാത്രമേ മടക്കുവാൻ പറഞ്ഞുള്ളൂവെന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. മത കാര്യങ്ങളിൽ നിയമം കൈകാര്യം ചെയ്‌വാൻ അല്ലാഹുവിനും റസൂലിനും മാത്രമെ അർഹതയുള്ളൂ, മറ്റാർക്കും അതിൽ പങ്കില്ല, അല്ലാഹുവും റസൂലും കൽപ്പിക്കുന്നതിന് വഴങ്ങുവാനേ അധികാരസ്ഥന്മാർക്കും പാടുള്ളൂ എന്നൊക്കെയാണ് അതിലടങ്ങിയ തത്വങ്ങൾ. അല്ലാഹുവിനെക്കുറിച്ചും, റസൂലിനെക്കുറിച്ചും പറഞ്ഞപ്പോൾ أَطِيعُوا (നിങ്ങൾ അനുസരിക്കുവിൻ) എന്ന ക്രിയ ആവർത്തിച്ചു പറഞ്ഞതും, അധികാരസ്ഥൻമാരെക്കുറിച്ച് പറഞ്ഞപ്പോൾ അതാവർത്തിക്കാതെ وَأُولِي الأَمْرِ (അധികാരസ്ഥന്മാരെയും) എന്ന് മാത്രം പറഞ്ഞതും ശ്രദ്ധാർഹമാകുന്നു.

സത്യസന്ധമായും, നിഷ്കളങ്കമായും, സദുദ്ദേശ്യത്തോടുകൂടിയും പരിശോധിച്ചാൽ ക്വുർആനിൽനിന്നും സുന്നത്തിൽ നിന്നുമായി - വ്യക്തമായോ സൂചനയായോ, വാച്യമായോ വ്യംഗ്യമായോ - വിധി കണ്ടെത്തുവാൻ കഴിയാത്ത പ്രശ്നങ്ങൾ വളരെ ദുർല്ലഭമേ ഉണ്ടായിരിക്കുകയുള്ളൂ. പരിശോധകന്റെ ഭാഗ്യവും യോഗ്യതയും സത്യാന്വേഷണവും അനുസരിച്ച് ഏറ്റക്കുറവുണ്ട്താനും. പരിതഃസ്ഥിതികൾക്കും ചിന്താഗതികൾക്കും അനുസരിച്ചു മാറിക്കൊണ്ടിരിക്കുന്ന വല്ല പ്രശ്നങ്ങളുടെയും വിശദാംശങ്ങളായിരിക്കും മിക്കവാറും ആ രണ്ടിൽനിന്നും വേഗത്തിൽ പരിഹാരം ലഭിക്കാതെ ബാക്കിയാകുന്നത്. അവിടെയാണ്, ആ രണ്ടിന്റെയും അദ്ധ്യാപനങ്ങളെ അടിസ്ഥാനമാക്കിക്കൊണ്ടുള്ള അഭിപ്രായം ആരായുവാനും, നിരീക്ഷണം നടത്തുവാനും

الاجتهادو الاستنباط അർഹരായ പണ്ഡിതന്മാർക്ക് അവകാശം നൽകപ്പെട്ടിരിക്കുന്നതും. എന്തുതന്നെ ആയാലും ക്വുർആന്റെയും സുന്നത്തിന്റെയും വ്യക്തമായ നിർദ്ദേശങ്ങൾക്ക് എതിരായ ഒരു അഭിപ്രായത്തിന് ഇസ്‌ലാമിൽ അംഗീകാരമില്ല. അഭിപ്രായക്കാരുടെ ആധിക്യത്തിന് പരിഗണനയുമില്ല. വ്യക്തമല്ലാത്ത നിർദ്ദേശങ്ങളെ സംബന്ധിച്ചിടത്തോളം അഭിപ്രായവ്യത്യാസം സ്വാഭാവികമാകുന്നു. അഥവാ അവിടെയാണ് അഭിപ്രായത്തിനുള്ള സ്ഥാനവും. ഈ വചനത്തിന്റെ ഉള്ളടക്കത്തോട് ബന്ധപ്പെട്ട ചില സൂചനകൾ മാത്രമാണ് ഇതെല്ലാം. വിശദവിവരങ്ങൾക്ക് ഹദീഥ് വ്യാഖ്യാനഗ്രന്ഥങ്ങളെയും, ഉസ്വൂലിന്റെ (കർമശാസ്ത്ര നിദാനങ്ങളുടെ) ഗ്രന്ഥങ്ങളെയും അവലംബിക്കേണ്ടതാകുന്നു.

ഭിന്നിപ്പുണ്ടാകുമ്പോൾ അല്ലാഹുവിലേക്കും റസൂലിലേക്കും മടക്കുവാൻ കൽപിച്ചതിനോട് ചേർത്തുകൊണ്ട് إِن كُنتُمْ تُؤْمِنُونَ (നിങ്ങൾ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നുവെങ്കിൽ) എന്ന് പറഞ്ഞിരിക്കുന്നത് വളരെ ഗൗരവപൂർവ്വം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. അങ്ങനെ ചെയ്യാത്തപക്ഷം, നിങ്ങൾ യഥാർഥത്തിൽ സത്യവിശ്വാസികളായിരിക്കയില്ല. ഞങ്ങൾ സത്യവിശ്വാസികളാണെന്ന് നിങ്ങൾ പറയുന്നതിന് അർഥവുമില്ല. ക്വിയാമത്തു നാളിൽ അല്ലാഹുവിന്റെ കഠിന ശിക്ഷക്കു നിങ്ങൾ വിധേയരാവുകയും ചെയ്യും എന്നൊക്കെയാണ് ആ വാക്ക് സൂചിപ്പിക്കുന്നത്. ഈ താക്കീതുകൊണ്ടും മതിയാക്കാതെ ഈ കൽപനയുടെ ക്രിയാത്മകമായ നന്മകൂടി അല്ലാഹു ചൂണ്ടിക്കാട്ടുന്നു: ذَٰلِكَ خَيْرٌ وَأَحْسَنُ تَأْوِيلاً (അതു ഏറ്റം ഉത്തമവും കൂടുതൽ നല്ല പര്യവസാനമുള്ളതുമാകുന്നു.) ഇഹത്തിലും പരത്തിലും അത് നിങ്ങൾക്ക് ശുഭകരമായ പര്യവസാനം നൽകും, അല്ലാഹുവിന്റെ കൃപാകടാക്ഷങ്ങൾക്ക് നിങ്ങൾ പാത്രമാകുകയും ചെയ്യുമെന്ന് സാരം. മുസ്‌ലിം സമുദായത്തിന് ക്വുർആനും സുന്നത്തും അനുസരിച്ച് ജീവിക്കുവാൻ അല്ലാഹു പ്രചോദനവും തൗഫീക്വും നൽകട്ടെ; ആമീൻ

ഈ വചനത്തിന്റെ ആശയത്തിലേക്കും, അർഥവ്യാഖ്യാനങ്ങളിലേക്കും വെളിച്ചം നൽകുന്നതും, അവയെപ്പറ്റി കൂടുതൽ മനസ്സിലാക്കുവാൻ സഹായിക്കുന്നതുമായ വളരെ ആയത്തുകളും ഹദീഥുകളും ഉദ്ധരിക്കുവാനുണ്ട്. പ്രസ്തുത ഹദീഥുകളിൽ ചിലത് ഇവിടെ ഓർക്കുന്നത് സന്ദർഭോചിതമായിരിക്കും:-

(1) നബിﷺ പറഞ്ഞു: 'എന്നെ ആർ അനുസരിച്ചുവോ അവൻ അല്ലാഹുവിനെ അനുസരിച്ചു. ആർ എന്നോടു അനുസരണക്കേടു ചെയ്തുവോ അവൻ അല്ലാഹുവിനോടും അനുസരണക്കേട് ചെയ്തു. അമീറിനെ (അധികാരസ്ഥനെ) ആർ അനുസരിക്കുന്നുവോ അവൻ എന്നെ അനുസരിച്ചു. അമീറിനോട് ആർ അനുസരണക്കേടു ചെയ്യുന്നുവോ അവൻ എന്നോട് അനുസരണക്കേട് ചെയ്തു. നിശ്ചയമായും, ഇമാം (ഭരണ നേതാവ്) ഒരു പരിച തന്നെയാണ്. അവന്റെ പിന്നിൽനിന്ന് സമരം നടത്തപ്പെടുകയും, അവൻ മുഖേന (ശത്രുക്കളിൽ നിന്ന്) കാത്തു സൂക്ഷിക്കപ്പെടുകയും ചെയ്യുന്നു. അവൻ അല്ലാഹുവിനെ സൂക്ഷിക്കുവാൻ കൽപിക്കുകയും, നീതി പ്രവർത്തിക്കുകയും ചെയ്താൽ അവന് അതിന്റെ പ്രതിഫലമുണ്ടായിരിക്കും. അവൻ മറ്റു വല്ലതും പറഞ്ഞാൽ അതിന്റെ ബാധ്യത അവന്റെ മേലായിരിക്കും.' (ബു; മു.)

(2) റസൂൽ ﷺ പ്രസംഗിക്കുമ്പോൾ ഒരു സൈന്യത്തിന്റെ ആക്രമണത്തെപ്പറ്റി താക്കീത് നൽകുന്നവനെപ്പോലെ, കണ്ണു ചുവക്കുകയും, ശബ്ദം ഉയരുകയും, ദേഷ്യം

കഠിനമാകുകയും ചെയ്തുകൊണ്ട് അവിടുന്ന് ഇങ്ങിനെ പറയാറുണ്ടായിരുന്നതായി ജാബിർ(റ) ഉദ്ധരിച്ചിരിക്കുന്നു: "......എന്നാൽ പിന്നെ, വർത്തമാനത്തിൽവെച്ചു ഏറ്റവും ഉത്തമമായത് അല്ലാഹുവിന്റെ കിതാബാകുന്നു. ചര്യയിൽ വെച്ചു ഏറ്റവും ഉത്തമമായത് മുഹമ്മദിന്റെ ചര്യയുമാകുന്നു. കാര്യങ്ങളിൽവെച്ച് മോശമായത് അവയിൽ പുതുതായി നിർമിക്കപ്പെട്ടവയാണ് എല്ലാ പുത്തനാചാരവും (അനാചാരവും) ദുർമാർഗവുമാകുന്നു.' (മു.)

(3) നബി ﷺ പറഞ്ഞു: 'നിങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്യണം – മുന്തിരിപ്പഴം പോലെ (കറുത്ത ചെറിയ) തലയുള്ളവനായ ഒരു നീഗ്രോ അടിമയെ നിങ്ങളുടെമേൽ ഉദ്യോഗസ്ഥനായി നിയമിക്കപ്പെട്ടാലും ശരി.' (ബു; മു.)

(4) ഉബാദത്തുബ്നു സ്വാമിത്ത് (റ) പറയുന്നു: 'പ്രയാസത്തിലും എളുപ്പത്തിലും, സന്തോഷത്തിലും, വെറുപ്പിലും (എല്ലാംതന്നെ) കേൾക്കുകയും, അനുസരിക്കുകയും ചെയ്‌വാനും, അധികാരസ്ഥന്മാരോട് അധികാരത്തിൽ പിണങ്ങാതിരിക്കുവാനും, എവിടെത്തന്നെ ആയിരുന്നാലും ഒരു ആക്ഷേപക്കാരന്റെ ആക്ഷേപവും ഭയപ്പെടാതെ യഥാർഥം പറയുവാനും ഞങ്ങൾ റസൂൽ ﷺ തിരുമേനിയോട് ബൈഅത്ത് (പ്രതിജ്ഞ) ചെയ്തിരിക്കുന്നു.' ഈ ഹദീഥിന്റെ ഒരു രിവായത്തിലെ വാചകത്തിൽ ഇങ്ങിനെയും കാണാം: 'നിങ്ങളുടെ അടുക്കൽ അല്ലാഹുവിന്റെ പക്കൽ നിന്ന് ശരിയായ തെളിവുള്ള വ്യക്തമായ വല്ല 'കുഫ്റും' കാണുന്നതായാൽ ഒഴികെ (മറ്റെല്ലായ്പോഴും) അധികാരസ്ഥന്മാരോട് അധികാരത്തിൽ പിണങ്ങരുത്.' (ബു; മു.)

(5) ഇബ്നു ഉമർ(റ) പറയുന്നു: 'കേൾക്കുവാനും അനുസരിക്കുവാനും റസൂൽ തിരുമേനിﷺക്ക് ഞങ്ങൾ ബൈഅത്ത് നല്കുമ്പോൾ 'നിങ്ങൾക്ക് സാധ്യമാകുന്ന കാര്യത്തിൽ' എന്നു തിരുമേനി ഞങ്ങളോട് പറയുമായിരുന്നു.'(ബു; മു.)

(6) ഇബ്നുമസ്ഊദ്(റ) പറയുന്നു: 'ഞങ്ങളോട് റസൂൽﷺ പറഞ്ഞു: 'എന്റെ ശേഷം, പല സ്വാർഥങ്ങളും, നിങ്ങൾക്കു പരിചിതമല്ലാത്ത ചില കാര്യങ്ങളും നിങ്ങൾ കണ്ടേക്കും.' അപ്പോൾ സ്വഹാബിമാർ ചോദിച്ചു: 'എന്നാൽ ഞങ്ങൾ എന്തു ചെയ്യണമെന്നാണ് അവിടുന്ന് കല്പിക്കുന്നത്? ' തിരുമേനി പറഞ്ഞു: 'അവരുടെ അവകാശം നിങ്ങൾ വകവെച്ചു കൊടുക്കുകയും, നിങ്ങളുടെ അവകാശം നിങ്ങൾ അല്ലാഹുവിനോട് ചോദിക്കുകയും ചെയ്തുകൊള്ളുവിൻ.' (ബു; മു.)

(7) അബ്ദുറഹ്മാനിബ്നു സമുറഃ (റ) പറയുന്നു: എന്നോട് റസൂൽﷺ പറഞ്ഞു: 'നീ അധികാരസ്ഥാനത്തിന് ആവശ്യപ്പെടരുത്. കാരണം, അത് ചോദിച്ചു വാങ്ങിയിട്ട് കിട്ടിയാൽ അത് നിന്നിൽ തന്നെ ഭരമേൽപിക്കപ്പെടും. (അല്ലാഹുവിന്റെ സഹായം അതിലുണ്ടായിരിക്കയില്ല.) ചോദിക്കാതെ അത് നിനക്ക് കിട്ടിയാൽ അതിൽ നിനക്ക് സഹായം ലഭിക്കും.' (ബു; മു.)

(8) റസൂൽﷺ പറഞ്ഞതായി അബൂഹുറയ്റഃ(റ) ഉദ്ധരിക്കുന്നു: 'അവസാന കാലത്ത് ചെപ്പടി വിദ്യക്കാരായ ചില വ്യാജവാദികൾ വരുന്നതാണ്. നിങ്ങളോ നിങ്ങളുടെ പിതാക്കളോ കേട്ടിട്ടില്ലാത്ത ചില വർത്തമാനങ്ങൾ അവർ നിങ്ങൾക്ക് കൊണ്ടുതരും. നിങ്ങൾ അവരെ സൂക്ഷിക്കണം. അവർ നിങ്ങളെ വഴിപിഴപ്പിക്കാതിരിക്കട്ടെ.' (മു.)

(9) ഇർബാദ്വ (عرباض)ബ്നുസാരിയഃ (റ) പറയുന്നു: ഒരു ദിവസം റസൂൽﷺ ഞങ്ങളോട് വളരെ സാരവത്തായ ഒരു പ്രസംഗം നടത്തി. അതുമൂലം കണ്ണുകൾ ഒഴുകുകയും, ഹൃദയങ്ങൾ നടുങ്ങുകയും ചെയ്തു. അപ്പോൾ ഒരാൾ പറഞ്ഞു: 'അല്ലാഹുവിന്റെ റസൂലേ, ഇതു (യാത്ര പറഞ്ഞു) വിടവാങ്ങിപ്പോകുന്ന ഒരാളുടെ

ഉപദേശം പോലെയുണ്ടല്ലോ. അതുകൊണ്ട് അവിടുന്ന് ഞങ്ങൾക്ക് വസ്വിയ്യത്ത് നൽകിയാലും!' അപ്പോൾ തിരുമേനി പറഞ്ഞു: 'അല്ലാഹുവിനെ സൂക്ഷിക്കുവാനും, ഒരു നീഗ്രോ അടിമ (അധികാരസ്ഥൻ) ആയിരുന്നാലും നിങ്ങൾ കേൾക്കുവാനും അനുസരിക്കുവാനും ഞാൻ നിങ്ങളോട് വസ്വിയ്യത്ത് ചെയ്യുന്നു. കാരണം, എന്റെ ശേഷം നിങ്ങളാരെങ്കിലും ജീവിച്ചിരിക്കുന്ന പക്ഷം, അവൻ വളരെയധികം ഭിന്നിപ്പു കണ്ടേക്കുന്നതാണ്. അപ്പോൾ, നിങ്ങൾ എന്റെ ചര്യയും, സന്മാർഗം സിദ്ധിച്ച തന്റേടത്തിൽ വർത്തിച്ച ഖലീഫഃമാരുടെ (എന്റെ പിൻഗാമികളുടെ) ചര്യയും സ്വീകരിച്ചുകൊള്ളുവിൻ. അത് നിങ്ങൾ കൈവിടാതിരിക്കുകയും, അതിൻമേൽ അണപ്പല്ലുകൊണ്ട് കടിച്ചു പിടിക്കുകയും ചെയ്യുവിൻ. പുതുനിർമിതങ്ങളായ കാര്യങ്ങളെ നിങ്ങൾ സൂക്ഷിക്കണം. എല്ലാ പുതുനിർമിതവും അനാചാരമാകുന്നു. (അ; ദാ; തി; ജ.)

(10) ഒരു അൻസ്വാരീ സ്വഹാബിയും കർഷകനുമായിരുന്ന റാഫിഉ(رافِع)ബ്നു ഖദീജ്(റ) പറയുന്നു: റസൂൽ ﷺ മദീനായിൽ വരുമ്പോൾ അവിടെയുള്ളവർ ഈത്തപ്പനക്ക് 'തഅ്ബീർ' (*) ചെയ്യുക പതിവുണ്ടായിരുന്നു. അങ്ങിനെ ചെയ്തില്ലെങ്കിലും കൊള്ളാം എന്നു തിരുമേനി പറഞ്ഞു. (അനന്തരം ആളുകൾ ആ പതിവ് വേണ്ടെന്നുവെച്ചു.) അപ്പോൾ ഫലം കുറവായി. വിവരം അവർ തിരുമേനിയോട് പറഞ്ഞു. അപ്പോൾ തിരുമേനി പറഞ്ഞു: 'ഞാൻ ഒരു മനുഷ്യൻ മാത്രമാകുന്നു. ഞാൻ നിങ്ങളോട് നിങ്ങളുടെ മതവിഷയത്തിൽ വല്ലതും കൽപിച്ചാൽ നിങ്ങളത് സ്വീകരിക്കണം. നിങ്ങളോട് ഞാൻ (മതപരമല്ലാത്ത) എന്റെ അഭിപ്രായത്തിൽപെട്ട വല്ലതും കൽപിച്ചാൽ, അപ്പോൾ ഞാൻ ഒരു മനുഷ്യൻ മാത്രമായിരിക്കും. (മു.) മതപരമല്ലാത്ത ലൗകിക വിഷയത്തിൽ എന്റെ അഭിപ്രായം തെറ്റായിക്കൂടാ എന്നില്ലെന്നു സാരം. അടുത്ത വചനങ്ങളും കൂടി ഇതോടൊപ്പം മനസ്സിരുത്തുക:-

## വിഭാഗം - 9

أَلَمۡ تَرَ إِلَى ٱلَّذِينَ يَزۡعُمُونَ أَنَّهُمۡ ءَامَنُواْ بِمَآ أُنزِلَ إِلَيۡكَ وَمَآ أُنزِلَ مِن قَبۡلِكَ يُرِيدُونَ أَن يَتَحَاكَمُوٓاْ إِلَى ٱلطَّٰغُوتِ وَقَدۡ أُمِرُوٓاْ أَن يَكۡفُرُواْ بِهِۦ

**﴾60﴿ (നബിയേ) നീ (നോക്കി)ക്കണ്ടില്ലേ? - നിനക്കു ഇറക്കപ്പെട്ടതിലും, നിന്റെ മുമ്പ് ഇറക്കപ്പെട്ടതിലും തങ്ങൾ വിശ്വസിച്ചിരിക്കുന്നുവെന്ന് ജൽപിക്കുന്ന ഒരു കൂട്ടരെ! അവർ 'ത്വാഗൂത്തി'ന്റെ [ദുർമൂർത്തിയുടെ] അടുക്കലേക്ക് (കേസ്സ് കൊടുത്ത്) വിധിതേടുവാൻ ഉദ്ദേശിക്കുന്നു: അതിൽ [ത്വാഗൂത്ത്] അവിശ്വസിക്കുവാൻ അവരോട് കൽപിക്കപ്പെട്ടിട്ടുണ്ട് താനും;**

---

*(*) ആൺ ഈത്തപ്പനയുടെ കുല ചീന്തി അതിന്റെ നാരെടുത്ത് ഈന്തക്കുലകൾ പൊളിച്ചു അതിൽ ഇട്ടു പരാഗസങ്കലനം നടത്തുന്നതിനാണ് 'തഅ്ബീർ' (تأبير) എന്ന് പറയുന്നത്. ഇത്മൂലം കുലകളിൽ നല്ല കായഫലം ഉണ്ടാകുമെന്നാണ് വയ്പ്.*

وَيُرِيدُ ٱلشَّيْطَٰنُ أَن يُضِلَّهُمْ ضَلَٰلًۢا بَعِيدًا ﴿٦٠﴾

അവരെ വിദൂരമായ ഒരു വഴി പിഴവു പിഴപ്പിക്കുവാൻ പിശാചും ഉദ്ദേശിക്കുന്നു.

وَإِذَا قِيلَ لَهُمْ تَعَالَوْا۟ إِلَىٰ مَآ أَنزَلَ ٱللَّهُ وَإِلَى ٱلرَّسُولِ رَأَيْتَ ٱلْمُنَٰفِقِينَ يَصُدُّونَ عَنكَ صُدُودًا ﴿٦١﴾

﴿61﴾ 'അല്ലാഹു ഇറക്കിയതിലേക്കും, റസൂലിലേക്കും വരുവിൻ' എന്ന് അവരോട് പറയപ്പെട്ടാൽ, നിന്നെ വിട്ട് (ആ) കപട വിശ്വാസികൾ ഒരു (തരം) തിരിഞ്ഞു പോക്കു പോകുന്നതായി നിനക്ക് കാണാം.

فَكَيْفَ إِذَآ أَصَٰبَتْهُم مُّصِيبَةٌۢ بِمَا قَدَّمَتْ أَيْدِيهِمْ ثُمَّ جَآءُوكَ يَحْلِفُونَ بِٱللَّهِ إِنْ أَرَدْنَآ إِلَّآ إِحْسَٰنًا وَتَوْفِيقًا ﴿٦٢﴾

﴿62﴾ എന്നാൽ, അവരുടെ കരങ്ങൾ മുൻ ചെയ്തുവെച്ചതു നിമിത്തം അവർക്ക് വല്ല വിപത്തും ബാധിച്ചാൽ എങ്ങിനെയിരിക്കും? പിന്നീട് 'ഞങ്ങൾ നന്മ വരുത്തലും, യോജിപ്പിക്കലുമല്ലാതെ (മറ്റൊന്നും) ഉദ്ദേശിച്ചിട്ടില്ലെ'ന്നു അല്ലാഹുവിന്റെ പേരിൽ സത്യം ചെയ്തു (പറഞ്ഞു) കൊണ്ട് അവർ നിന്റെ അടുക്കൽ വരുകയും (ചെയ്താൽ എങ്ങിനെ യിരിക്കും)?!

أُو۟لَٰٓئِكَ ٱلَّذِينَ يَعْلَمُ ٱللَّهُ مَا فِى قُلُوبِهِمْ فَأَعْرِضْ عَنْهُمْ وَعِظْهُمْ وَقُل لَّهُمْ فِىٓ أَنفُسِهِمْ قَوْلًۢا بَلِيغًا ﴿٦٣﴾

﴿63﴾ അവരുടെ ഹൃദയങ്ങളിലുള്ളത് (എന്താണെന്ന്) അല്ലാഹുവിന് അറിയാവുന്നവരത്രെ അക്കൂട്ടർ. ആകയാൽ (നബിയേ) അവരെ വിട്ടുതിരിഞ്ഞു കളയുക; അവർക്ക് സദുപദേശം നൽകുകയും ചെയ്യുക; അവരുടെ സ്വന്തങ്ങളിൽ [മനസ്സിൽ] തട്ടുന്ന വാക്ക് അവരോട് പറയുകയും ചെയ്യുക.

---

﴿60﴾ أَلَمْ تَرَ നീ കണ്ടില്ലേ, നോക്കുന്നില്ലേ إِلَى الَّذِينَ യാതൊരുകൂട്ടരെ, ഒരു കൂട്ടരിലേക്ക് يَزْعُمُونَ അവർ ജൽപിക്കുന്നു, (വൃഥാ) പറയുന്നു, ഉരുവിടുന്നു أَنَّهُمْ آمَنُوا തങ്ങൾ വിശ്വസിച്ചിരിക്കുന്നുവെന്ന് بِمَا أُنْزِلَ ഇറക്കപ്പെട്ടതിൽ إِلَيْكَ നിനക്ക്, നിന്നിലേക്ക് وَمَا أُنْزِلَ ഇറക്കപ്പെട്ടതിലും مِنْ قَبْلِكَ നിന്റെ മുമ്പ് يُرِيدُونَ അവർ ഉദ്ദേശിക്കുന്നു أَنْ يَتَحَاكَمُوا അവർ കേസ്കൊടുക്കുവാൻ, വിധി തേടിച്ചെല്ലുവാൻ

إِلَى الطَّاغُوتِ ത്വാഗൂത്തിങ്കലേക്ക്, ദുർമൂർത്തിയിലേക്ക് وَقَدْ أُمِرُوا അവരോട് കൽപിക്കപ്പെട്ടിട്ടുണ്ട്താനും, കൽപിക്കപ്പെട്ടിരിക്കെ أَنْ يَكْفُرُوا അവർ അവിശ്വസിക്കുവാൻ بِهِ അതിൽ, അവനിൽ وَيُرِيدُ ഉദ്ദേശിക്കുകയും ചെയ്യുന്നു الشَّيْطَانُ പിശാച് أَنْ يُضِلَّهُمْ അവരെ വഴി പിഴപ്പിക്കുവാൻ ضَلَالًا ഒരു വഴി പിഴവ് بَعِيدًا വിദൂരമായ ﴿61﴾ وَإِذَا قِيلَ പറയപ്പെട്ടാൽ لَهُمْ അവരോട് تَعَالَوْا നിങ്ങൾ വരുവിൻ إِلَى مَا أَنْزَلَ ഇറക്കിയതിലേക്ക് اللَّهُ അല്ലാഹു وَإِلَى الرَّسُولِ റസൂലിലേക്കും رَأَيْتَ നീ കാണും, നിനക്ക് കാണാം الْمُنَافِقِينَ കപട വിശ്വാസികളെ يَصُدُّونَ അവർ തിരിഞ്ഞു(തട്ടി നീങ്ങി) പോകുന്നതായി عَنْكَ നിന്നെ വിട്ട്, നിന്നിൽ നിന്ന് صُدُودًا ഒരു(തട്ടി)തിരിയൽ ﴿62﴾ فَكَيْفَ എന്നാൽ (അപ്പോൾ) എങ്ങിനെ (യായിരിക്കും) إِذَا أَصَابَتْهُمْ അവർക്കു ബാധിച്ചാൽ مُصِيبَةٌ വല്ല ബാധയും, വിപത്തും بِمَا قَدَّمَتْ മുമ്പ്ചെയ്തു വെച്ചതുകൊണ്ട് (നിമിത്തം) أَيْدِيهِمْ അവരുടെ കൈകൾ ثُمَّ جَاءُوكَ പിന്നെ അവർ നിന്റെ അടുക്കൽവരുകയും يَحْلِفُونَ സത്യം ചെയ്തു(പറഞ്ഞു) കൊണ്ട് بِاللَّهِ അല്ലാഹുവി(ന്റെ പേരി)ൽ, അല്ലാഹുവിനെത്തന്നെ(എന്ന്) إِنْ أَرَدْنَا ഞങ്ങൾ ഉദ്ദേശിച്ചിട്ടില്ല إِلَّا إِحْسَانًا നന്മ ചെയ്യലല്ലാതെ وَتَوْفِيقًا യോജിപ്പിക്കലും, ഒപ്പിക്കലും ﴿63﴾ أُولَٰئِكَ അക്കൂട്ടർ الَّذِينَ യാതൊരുവരാണ് يَعْلَمُ اللَّهُ അല്ലാഹു അറിയുന്നു مَا فِي قُلُوبِهِمْ അവരുടെ ഹൃദയങ്ങളിലുള്ളത് فَأَعْرِضْ അതിനാൽ നീ തിരിഞ്ഞു കളയുക, അവഗണിക്കുക عَنْهُمْ അവരെപ്പറ്റി وَعِظْهُمْ അവർക്ക് സദുപദേശവും ചെയ്യുക وَقُلْ لَهُمْ അവരോട് പറയുകയും ചെയ്യുക فِي أَنْفُسِهِمْ അവരുടെ സ്വന്തങ്ങളിൽ قَوْلًا വാക്ക് بَلِيغًا (മനസ്സിൽ) തട്ടുന്ന - എത്തുന്ന (സാരവത്തായ - അർഥവത്തായ)

---

ക്വുർആനിലും മുൻവേദ ഗ്രന്ഥങ്ങളിലും വിശ്വസിച്ചിരിക്കുന്നുവെന്ന് വായകൊണ്ട് ഉരുവിടുകയും, മുസ്‌ലിംവേഷമണിഞ്ഞു നടക്കുകയും ചെയ്യുന്ന കപടവിശ്വാസികളുടെ ചില ചെയ്തികളും, അവയെക്കുറിച്ചുള്ള ആക്ഷേപവുമാണ് ഈ വചനങ്ങളിൽ കാണുന്നത്. ആക്ഷേപത്തിനു ഹേതുവായിത്തീർന്ന ചില കാരണങ്ങൾ ചില ക്വുർആൻ വ്യാഖ്യാതാക്കൾ ഉദ്ധരിച്ചു കാണുന്നു. അൻസ്വാരികളിൽപെട്ട ഒരാളും ഒരു യഹൂദിയും തമ്മിൽ ഒരു വഴക്കുണ്ടായി. മുഹമ്മദിന്റെ തീരുമാനത്തിനു വെക്കാമെന്ന് യഹൂദിയും, കഅ്ബുബ്നുൽ അശ്റഫ് എന്ന യഹൂദീ തലവന്റെ തീരുമാനത്തിനു വെക്കാമെന്നു അൻസ്വാരിക്കാരനും പറഞ്ഞു. ഇതാണ് അവയിൽ ഒന്ന്. കപടവിശ്വാസികളിൽ ചിലർ തങ്ങളുടെ കേസുകളിൽ ജാഹിലിയ്യത്തിലെ ചില വിധികർത്താക്കളെയും പ്രശ്നക്കാരെയും സമീപിച്ചു പരിഹാരമുണ്ടാക്കുവാൻ ശ്രമിച്ചിരുന്നുവെന്നാണ് മറ്റൊന്ന്. അവതരണഹേതു ഇവയിൽ ഏതെങ്കിലുമായിരുന്നാലും അല്ലെങ്കിലും ശരി, അല്ലാഹുവിന്റെയും റസൂലിന്റെയും - അഥവാ ക്വുർആന്റെയും സുന്നത്തിന്റെയും - തീരുമാനത്തിനു വഴങ്ങുവാൻ തയ്യാറില്ലാതെ, അവിശ്വാസികളായ ദുശ്ശക്തികളുടെ തീരുമാനത്തിൽ തൃപ്തിപ്പെടുന്ന എല്ലാ കപട മുസ്‌ലിംകളും ഈ വചനങ്ങളിലെ ആക്ഷേപത്തിനു വിധേയരാണെന്നു തീർച്ചതന്നെ.

طَاغُوت (ത്വാഗൂത്ത്)ന്റെ അർഥവും ഉദ്ദേശ്യവും സംബന്ധിച്ച് ഒന്നിലധികം പ്രാവശ്യം

മുമ്പു വിവരിച്ചു കഴിഞ്ഞതാണ്. അല്ലാഹുവിന്റെ വിധിനിയമങ്ങളെ ധിക്കരിക്കുന്ന എല്ലാ ദുശ്ശക്തികളും അതിൽ ഉൾപ്പെടും. ഈ വചനങ്ങൾ മുമ്പിൽ വെച്ചു കൊണ്ട് പരിശോധിച്ചാൽ, ഇന്നത്തെ മുസ്‌ലിം സമൂഹത്തിൽ വലിയൊരു വിഭാഗം ഇത്തരം കപടവിശ്വാസികളിൽ പെടുന്നതായി കാണാവുന്നതാണ്. എന്തെങ്കിലും പ്രശ്നമോ, കക്ഷിവഴക്കോ നേരിടുമ്പോൾ തങ്ങൾക്ക് അനുകൂലമായ വിധി എവിടെ നിന്നു ലഭിക്കുമെന്നുള്ളതല്ലാതെ, സത്യവും ന്യായവും ഏതു ഭാഗത്താണെന്നോ, അല്ലാഹുവും റസൂലും കൽപിക്കുന്ന വിധിയെന്താണെന്നോ അവർക്ക് ചിന്താവിഷയമേ അല്ല. ഒരു പക്ഷേ, ഇസ്‌ലാമിലെ വിധിയായിരിക്കും തങ്ങൾക്കും അനുകൂലമായിരിക്കുകയെന്നു കണ്ടാൽ, അപ്പോഴവർ വലിയ മതഭക്തരായി പ്രത്യക്ഷപ്പെടുകയും ചെയ്യും. നേരെ മറിച്ച് ഇസ്‌ലാമിക നിയമങ്ങളുമായി യാതൊരു പൊരുത്തവുമില്ലാത്ത ഏതെങ്കിലും സർക്കാർ നിയമത്തെയോ, കോടതി വിധിയെയോ, മദ്ധ്യസ്ഥ തീരുമാനത്തെയോ അനുസരിക്കുന്നതിലാണ് തങ്ങൾക്ക് ഗുണമുണ്ടായിരിക്കുകയെന്നു കണ്ടാൽ, അവിടെ പിന്നെ തങ്ങൾ സ്വീകരിക്കുവാൻ ബാധ്യസ്ഥരായ ഇസ്‌ലാമിന്റെ വിധിവിലക്കുകൾ അവരുടെ ദൃഷ്ടിയിൽ അപ്രായോഗികവുമായിരിക്കും. ഒരു മതേതര രാഷ്ട്രമായ നമ്മുടെ രാജ്യത്ത് ജനാധിപത്യ വ്യവസ്ഥയുടെയും, ജനക്ഷേമത്തിന്റെയും പേരിൽ നിർമിക്കപ്പെടുന്ന പല നിയമങ്ങളും – അവയുടെ ലക്ഷ്യം പ്രത്യക്ഷത്തിൽ പ്രശംസനീയം തന്നെയായിരുന്നു കൊള്ളട്ടെ – ഇസ്‌ലാമിന്റെ തത്വസിദ്ധാന്തങ്ങൾക്ക് നിരക്കാത്തവയായിരിക്കും. അന്യരുടെ സ്വത്തോ അവകാശങ്ങളോ അവയുടെ യഥാർഥ ഉടമസ്ഥന്മാർക്ക് വിട്ടുകൊടുക്കാതെ സ്വായത്തമാക്കുവാനും, കൊടുത്തു തീർക്കുവാൻ കടമപ്പെട്ട കടബാധ്യതകളെ കൊടുത്തുതീർക്കാതെ കഴിക്കുവാനും സഹായകമാകുന്ന അത്തരം പല നിയമങ്ങൾക്കും അവർ ദൈവിക നിയമങ്ങളെക്കാൾ വില കൽപ്പിക്കുന്നതായി കാണാം.

നിർബന്ധപൂർവ്വം അടിച്ചേൽപിക്കപ്പെടുന്നുവെങ്കിൽപോലും അങ്ങിനെയുള്ള അന്യായമായ നിയമ നടപടികളിൽ നിന്നു കഴിവതും ഒഴിഞ്ഞുമാറേണ്ടത് സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം, അവരുടെ കടമയത്രെ. എന്നിരിക്കെ, നിർബന്ധമില്ലാത്ത അവസ്ഥയിൽപോലും അവയെ ആയുധമാക്കി മതശാസനകളെ പുറംതള്ളിക്കളയുന്നത് തികച്ചും കാപട്യമാകുന്നു. അല്ലെങ്കിൽ ധിക്കാരമാണ്. അജ്ഞാനികളായ സാധാരണക്കാർ മാത്രമല്ല, കുറച്ചൊക്കെ വിവരമുള്ളവരെന്നു കരുതപ്പെടുന്ന വ്യക്തികളിൽ പോലും ഈ തരക്കാരെ കാണാറുള്ളതാണ് കൂടുതൽ സങ്കടം. ഇസ്‌ലാമിന്റെ നിയമം ഇന്നിന്ന പ്രകാരത്തിലാണല്ലോ – അതല്ലേ സ്വീകരിക്കേണ്ടത് – എന്ന് വല്ലവരും പറഞ്ഞാൽ, എന്തെങ്കിലും ഉപായങ്ങളും ദുർന്യായങ്ങളും പറഞ്ഞ് തടിതപ്പുകയായിരിക്കും ഇത്തരക്കാർ ചെയ്യുക. അതെ, 61 -ാം വചനത്തിൽ അല്ലാഹു പ്രസ്താവിച്ച അതേ സമ്പ്രദായം തന്നെ. 59-ാം വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടിയതുപോലെ, അവർ അല്ലാഹുവിലും, അന്ത്യനാളിലും വിശ്വസിക്കുന്നുവെങ്കിൽ ഈ നില അവർ മാറ്റിയേ തീരൂ. **والله المستعان**

അൽബകറഃ : 256 ൽനിന്നു വ്യക്തമാകുന്നത്പോലെ, അല്ലാഹുവിലും, വേദഗ്രന്ഥത്തിലും, റസൂലിലും വിശ്വസിക്കുന്നതോടെ 'ത്വാഗൂത്തു'കളെ നിഷേധിക്കലും, അവരിൽ അവിശ്വസിക്കലും അനിവാര്യമായിത്തീരുന്നു. അവരോട് ത്വാഗൂത്തിൽ അവിശ്വസിക്കുവാൻ കൽപിക്കപ്പെട്ടിട്ടും അവർ ത്വാഗൂത്തിന്റെ അടുക്കൽ ചെന്നു

വിധിതേടുവാൻ ഉദ്ദേശിക്കുന്നു എന്ന് അവരെ ആക്ഷേപിക്കുന്നത് അതുകൊണ്ടാണ്. അഥവാ നിർബ്ബന്ധമായത് അനുഷ്ഠിക്കാതിരിക്കുക മാത്രമല്ല, നിഷിദ്ധമായത് പ്രവർത്തിക്കുക കൂടിയാണവർ ചെയ്യുന്നതെന്ന് താൽപര്യം. താൽക്കാലികമായ ഏതെങ്കിലും നേട്ടത്തെ ലക്ഷ്യം വെച്ച് പൈശാചിക ശക്തികളുടെ വിധികൊണ്ട് തൃപ്തി അടഞ്ഞശേഷം വല്ല അഹിതവും തങ്ങൾക്ക് ബാധിക്കുമ്പോൾ, ആ കപടവിശ്വാസികൾ നബിﷺയുടെ അടുക്കൽ വന്നു ഒഴികഴിവുകൾ സമർപ്പിക്കേണ്ടതായി നേരിട്ടേക്കും. അപ്പോൾ മുമ്പ് തങ്ങളുടെ പക്കൽ വന്നുപോയത് കേവലം ഉരുദ്ദേശ്യത്തോടു കൂടിയായിരുന്നില്ല, നല്ലത് വരണമെന്നും, കക്ഷികൾ തമ്മിൽ യോജിപ്പുണ്ടാക്കണമെന്നുമുള്ള സദുദ്ദേശ്യത്തോടുകൂടി മാത്രമായിരുന്നു അത് എന്നൊക്കെ അവർ സമർത്ഥിക്കും. പക്ഷേ, അവരുടെ എല്ലാ ഉള്ളുകള്ളികളും അല്ലാഹുവിന് നല്ലപോലെ അറിയാം. അല്ലാഹുവിനു അപരിചിതരൊന്നുമല്ല അവർ, പെട്ടെന്ന് അവരുടെ മേൽ നടപടി എടുക്കുന്നില്ലെങ്കിലും വഴിയെ അവർ അർഹിക്കുന്ന ശിക്ഷാ നടപടി അല്ലാഹു എടുക്കുകതന്നെ ചെയ്യും. അതുകൊണ്ട് തൽക്കാലം അവരെ അവഗണിച്ചു വിട്ടേക്കുകയും, നല്ല ഉപദേശങ്ങൾ നൽകുകയും, മനസ്സിൽ പതിയത്തക്ക വാക്കുകൾ അവരോട് പറയുകയും ചെയ്താൽ മതി, എന്നൊക്കെയാണ് അല്ലാഹു നബിﷺയോട് കൽപിക്കുന്നത്.

അവരുടെ സ്വന്തങ്ങളിൽ എന്ന് അർഥംകൊടുത്ത فِيٓ أَنفُسِهِمۡ എന്ന വാക്കിന് അവരെ സംബന്ധിക്കുന്ന കാര്യങ്ങളിൽ എന്നും, അവരോട് സ്വന്തമായി- അഥവാ സ്വകാര്യമായി-എന്നും വിവക്ഷ നൽകപ്പെട്ടിട്ടുണ്ട്. അത്തരം ചെയ്തികളിൽനിന്ന് അവരെ പിൻതിരിപ്പിക്കുവാൻ ഉതകുമാറ് അവരുടെ മനസ്സിൽ തട്ടുന്ന വാക്കുകൾ അവരോട് പറയണം എന്നത്രെ قَوۡلَا بَلِيغًا കൊണ്ടുദ്ദേശ്യം. എല്ലാതരം ആളുകളോടും, സന്ദർഭങ്ങൾക്കനുസരിച്ച ശൈലിയിൽ സംസാരിക്കുവാനുള്ള കഴിവ് നൽകപ്പെട്ടിട്ടുള്ള ആളാണല്ലോ നബി തിരുമേനിﷺ. അല്ലാഹു പറയുന്നു:-

وَمَآ أَرۡسَلۡنَا مِن رَّسُولٍ إِلَّا لِيُطَاعَ بِإِذۡنِ ٱللَّهِۚ وَلَوۡ أَنَّهُمۡ إِذ ظَّلَمُوٓاْ أَنفُسَهُمۡ جَآءُوكَ فَٱسۡتَغۡفَرُواْ ٱللَّهَ وَٱسۡتَغۡفَرَ لَهُمُ ٱلرَّسُولُ لَوَجَدُواْ ٱللَّهَ تَوَّابًا رَّحِيمًا ﴿٦٤﴾

**﴾64﴿ ഒരു റസൂലിനെയും (തന്നെ) അല്ലാഹുവിന്റെ ഉത്തരവു പ്രകാരം അനുസരിക്കപ്പെടുവാൻ വേണ്ടിയല്ലാതെ, നാം അയച്ചിട്ടില്ല. അവർ തങ്ങളോട് തന്നെ അക്രമം പ്രവർത്തിച്ചപ്പോൾ, അവർ നിന്റെയടുക്കൽ വന്നിരുന്നുവെങ്കിൽ, എന്നിട്ട് അവർ അല്ലാഹുവിനോട് പാപമോചനം തേടുകയും അവർക്ക് വേണ്ടി റസൂലും പാപമോചനം തേടുകയും (ചെയ്തിരുന്നെങ്കിൽ) അല്ലാഹുവിനെ വളരെ പശ്ചാത്താപം സ്വീകരിക്കുന്നവനായും, കരുണാനിധിയായും അവർ കണ്ടെത്തുക തന്നെ ചെയ്യുമായിരുന്നു.**

فَلَا وَرَبِّكَ لَا يُؤۡمِنُونَ حَتَّىٰ يُحَكِّمُوكَ فِيمَا شَجَرَ بَيۡنَهُمۡ ثُمَّ لَا يَجِدُواْ فِيٓ أَنفُسِهِمۡ حَرَجٗا مِّمَّا قَضَيۡتَ وَيُسَلِّمُواْ تَسۡلِيمٗا ﴿٦٥﴾

**﴾65﴿ (നബിയേ,)എന്നാൽ, ഇല്ല - നിന്റെ റബ്ബിനെത്തന്നെയാണ (സത്യം!) - അവർ വിശ്വസിക്കുകയില്ല, അവർക്കിടയിൽ ഭിന്നതയുണ്ടായ കാര്യത്തിൽ അവർ നിന്നെ വിധി കർത്താവാക്കുന്നതു വരേക്കും, പിന്നെ (അതിനു പുറമെ), നീ തീരുമാനിച്ചതിനെക്കുറിച്ച് അവരുടെ മനസിൽ ഒരു വിഷമവും അവർക്കനുഭവപ്പെടാതിരിക്കുകയും, ഒരു (ശരിയായ) കീഴൊതുക്കം അവർ ഒതുങ്ങുകയും(ചെയ്യുന്നത് വരേക്കും)**

---

﴾64﴿ وَمَاأَرۡسَلۡنَا നാം അയച്ചിട്ടില്ല مِن رَسُولٍ ഒരു റസൂലിനെയും, റസൂലിൽ നിന്നും (ഒരാളെയും) إِلَّالِيُطَاعَ അദ്ദേഹം അനുസരിക്കപ്പെടുവാൻ വേണ്ടിയല്ലാതെ بِإِذۡنِ ٱللَّهِ അല്ലാഹുവിന്റെ ഉത്തരവു(സമ്മത) പ്രകാരം وَلَوۡ أَنَّهُمۡ അവർ ആയിരുന്നെങ്കിൽ إِذ ظَّلَمُوٓا അവർ അക്രമം ചെയ്തപ്പോൾ أَنفُسَهُمۡ തങ്ങളുടെ സ്വന്തങ്ങളോട് جَآءُوكَ നിന്റെ അടുക്കൽ വന്നു (എങ്കിൽ) فَٱسۡتَغۡفَرُوا എന്നിട്ട് അവർ പാപമോചനം (പൊറുതി) തേടുകയും ചെയ്തു ٱللَّهَ അല്ലാഹുവിനോട് وَٱسۡتَغۡفَرَ لَهُمُ അവർക്കു വേണ്ടി പാപമോചനം തേടുകയും ചെയ്തു ٱلرَّسُولُ റസൂൽ لَوَجَدُوا അവർ കണ്ടെത്തുകതന്നെ ചെയ്തിരിക്കുന്നു ٱللَّهَ അല്ലാഹുവിനെ تَوَّابًا വളരെ പശ്ചാത്താപം സ്വീകരിക്കുന്നവനായി رَحِيمًا കരുണാനിധിയായി ﴾65﴿ فَلَا എന്നാൽ ഇല്ല وَرَبِّكَ നിന്റെ റബ്ബിനെത്തന്നെയാണ لَا يُؤۡمِنُونَ അവർ വിശ്വസിക്കയില്ല حَتَّىٰ يُحَكِّمُوكَ നിന്നെ അവർ വിധി കർത്താവാക്കുന്നതുവരെ فِيمَا شَجَرَ ഭിന്നിപ്പുണ്ടായതിൽ, പിണക്കമുണ്ടായതിൽ بَيۡنَهُمۡ അവർക്കിടയിൽ ثُمَّ لَا يَجِدُوا പിന്നെ അവർ കണ്ടെത്താതെ (അനുഭവിക്കാതെ)യും فِيٓ أَنفُسِهِمۡ അവരുടെ മനസ്സുകളിൽ, സ്വന്തങ്ങളിൽ حَرَجًا ഒരു വിഷമവും مِّمَّا قَضَيۡتَ നീ തീരുമാനിച്ചതിനെപ്പറ്റി وَيُسَلِّمُوا അവർ കീഴൊതുങ്ങുക (സമ്മതിക്കുക)യും تَسۡلِيمًا ഒരു ഒതുങ്ങൽ, സമ്മതിച്ചു കൊടുക്കൽ

---

തമ്മിൽ ഭിന്നിപ്പും വഴക്കും വരുമ്പോൾ റസൂൽ തിരുമേനിﷺയുടെ തീരുമാനത്തിനു വെക്കുവാൻ ശ്രമിക്കാതെ, ത്വാഗൂത്തുകളെ സമീപിക്കുന്ന കപടവിശ്വാസികളെപ്പറ്റി കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ചതിന്റെ തുടർച്ചയാണ് ഈ വചനങ്ങളും. എന്നാൽ, ഈ വചനങ്ങളിലടങ്ങിയ തത്വങ്ങൾ അങ്ങിനെയുള്ളവരെമാത്രം ബാധിക്കുന്നവയല്ല. സത്യവിശ്വാസിയാണെന്ന് അവകാശപ്പെടുന്ന ഓരോ മുസ്‌ലിമും തന്റെ മതജീവിതത്തിന്റെ അടിസ്ഥാനമായി അംഗീകരിക്കേണ്ടവയത്രെ അവ.

പരമമായ അനുസരണം യഥാർത്ഥത്തിൽ അല്ലാഹുവിനു മാത്രം അവകാശപ്പെട്ടതാണ്. എന്നാൽ, അവന്റെ സന്ദേശനിർദ്ദേശങ്ങളും, വിധിവിലക്കുകളുമെല്ലാം ജനങ്ങൾക്ക് അവൻ എത്തിക്കുന്നത് അവൻ അതിനായി നിയോഗിക്കുന്ന അവന്റെ ദൂതൻമാർ (റസൂലുകൾ) മുഖേനയാണ്. ആ നിലക്ക് അല്ലാഹുവിനെ അനുസരിക്കൽ സാക്ഷാൽക്കരിക്കപ്പെടുന്നത് അവന്റെ ആ ദൂതൻമാരെ നിരുപാധികം അനുസരിക്കുന്നതു വഴിയാകുന്നു. അവരാണെങ്കിൽ, അവന്റെ ഉത്തരവും ആജ്ഞയും അനുസരിച്ചേ എന്തും പ്രവർത്തിക്കുകയുമുള്ളൂ. അതുകൊണ്ട് ഓരോ ദൈവദൂതനും അവരവരുടെ സമുദായത്താൽ അനുസരിക്കപ്പെടുവാൻ അല്ലാഹു അനുമതി നൽകുകയും, ഓരോ വ്യക്തിയും അവരെ നിരുപാധികം അനുസരിക്കൽ നിർബ്ബന്ധമാക്കുകയും ചെയ്തിരിക്കുകയാണ്. അപ്പോൾ റസൂൽﷺ നിലവിലുള്ളപ്പോൾ, അവിടുത്തെ വിധി അനുസരിക്കാതെ, അവിടുത്തെ എതിരാളികളായ ത്വാഗൂത്തുകളെ അനുസരിക്കൽ റസൂലിനെ നിഷേധിക്കലായിത്തീരുന്നു. (റസൂലിന്റെ കാലശേഷം അവിടുത്തെ സുന്നത്തിനെതിരായ വിധികൾ സ്വീകരിക്കുന്നതും അതുപോലെത്തന്നെ.) എനി, അങ്ങിനെ ഒരക്രമം - അതാകട്ടെ അവനവനോടു തന്നെ ചെയ്യുന്ന വമ്പിച്ച അക്രമവുമാണ് - ചെയ്തു കഴിഞ്ഞാൽ, പിന്നെ വേണ്ടത് അതിനു ന്യായീകരണമുണ്ടാക്കുകയോ, ഒഴികഴിവുകൾ സമർപ്പിക്കുകയോ അല്ല. മറിച്ച് റസൂൽ തിരുമേനിﷺയുടെ അടുക്കൽ ചെന്നു തന്റെ പക്കൽ വന്നുപോയ അപരാധത്തെക്കുറിച്ചു ഖേദം പ്രകടിപ്പിക്കുകയും, അല്ലാഹുവിനോടു പാപമോചനത്തിനുവേണ്ടി പ്രാർഥിക്കുകയും, തങ്ങൾക്കുവേണ്ടി പ്രാർഥിക്കുവാൻ തിരുമേനിയോടു അപേക്ഷിക്കുകയുമാണ് അവർ ചെയ്യേണ്ടത്. അതോടുകൂടി അവർക്കുവേണ്ടി ശുപാർശചെയ്തുകൊണ്ട് റസൂലും അല്ലാഹുവിനോട് പ്രാർഥിക്കുന്നപക്ഷം, നിശ്ചയമായും അല്ലാഹു അവർക്ക് പൊറുത്തുകൊടുക്കുമായിരുന്നു എന്നൊക്കെയാണ് ഈ വചനത്തിൽ അല്ലാഹു അറിയിക്കുന്നത്.

ഇപ്പറഞ്ഞത് റസൂൽ തിരുമേനിﷺയുടെ കാലത്തുള്ളവരെ സംബന്ധിച്ചാണെന്ന് വളരെ വ്യക്തമാണ്. റസൂൽ തിരുമേനിﷺയുടെ അടുക്കൽ ചെല്ലലും, അവിടുന്നു പാപമോചനം തേടലും അവിടുത്തെ ജീവിതകാലത്തു മാത്രമാണല്ലോ സാധ്യമാകുക. എന്തു പാപം ചെയ്താലും റസൂൽ തിരുമേനിﷺയുടെ ഖബ്റിങ്കൽ ചെന്നു സങ്കടം പറഞ്ഞാൽ മതിയെന്നും മറ്റുമുള്ള ചില അന്ധവിശ്വാസങ്ങൾക്കും, അനാചാരങ്ങൾക്കും നീതീകരണമുണ്ടാക്കുവാൻ വേണ്ടി ചില തൽപരകക്ഷികൾ ഈ വചനം ഉപയോഗപ്പെടുത്താറുണ്ട്. നബിﷺയുടെ കാലശേഷം തിരുമേനിയുടെ ഖബ്റിങ്കൽ ചെല്ലുന്നതും, ജീവിത കാലത്തു അവിടുത്തെ സന്നിധിയിൽ ചെല്ലുന്നതും ഒരുപോലെയാണെന്നും അവർ ജൽപിക്കുന്നു. ഇത് തികച്ചും നിരർഥമാണെന്നുള്ളതിരിക്കട്ടെ, അങ്ങനെ സങ്കൽപിച്ചാൽ തന്നെയും റസൂൽ തിരുമേനിﷺ ഇവർക്കുവേണ്ടി പാപമോചനം തേടുകയെന്ന ഉപാധി ജീവിതകാലത്തേ പൂർത്തിയാകൂ എന്നു പറയേണ്ടതില്ല. റസൂൽ തിരുമേനിﷺ ജീവിച്ചിരിക്കുമ്പോൾ, അവിടുത്തോട് ബന്ധപ്പെട്ട് ജീവിക്കുന്ന ആളുകൾ അവിടുത്തോട് കാണിക്കുന്ന അനുസരണക്കേട് കൂടുതൽ ഗുരുതരമായ പാതകമായിരിക്കും. അതുപോലെ അവിടുന്ന് ചെയ്യുന്ന പ്രാർഥന നേരിൽ ലഭിക്കുവാൻ ഭാഗ്യമുണ്ടാകുന്നത് അതിമഹത്തായ ഒരു അനുഗ്രഹവുമാകുന്നു. ഇതാണിവിടെ പ്രത്യേകം മനസ്സിരുത്തേണ്ടിയിരിക്കുന്നത്.

സമുദായത്തിന്റെ നന്മക്കുവേണ്ടി അല്ലാഹു നിയോഗിച്ചയച്ച റസൂൽﷺ അവനോട് അവർക്കു വേണ്ടി ചെയ്യുന്ന പ്രാർഥന മറ്റാരുടെതിനെക്കാളും അവന്റെ അടുക്കൽ സ്വീകാര്യമാവാതിരിക്കുവാൻ തരമില്ലല്ലോ.

നബിﷺയെ അഭിമുഖീകരിച്ചുകൊണ്ട് ഈ വചനത്തിൽ സ്വീകരിക്കപ്പെട്ട സംസാരശൈലി നോക്കുമ്പോൾ وَأَسْتَغْفَرْتَ لَهُمْ (നീ അവർക്കുവേണ്ടി പാപമോചനം തേടുകയും) എന്നായിരുന്നു പറയേണ്ടിയിരുന്നത്. ആ ശൈലിവിട്ടേച്ചുകൊണ്ട് وَاسْتَغْفَرَ لَهُمُ الرَّسُولُ(അവർക്കുവേണ്ടി റസൂൽ പാപമോചനം തേടുകയും) എന്നാണ് അല്ലാഹു പറഞ്ഞത്. പ്രസ്തുത യഥാർഥ്യമാണ് ഇതു സൂചിപ്പിക്കുന്നത്. اللهاعلم

റസൂലിനെ അയക്കുന്നത് റസൂലിനെ അനുസരിക്കുവാനാണെന്ന് പറഞ്ഞുവല്ലോ. അപ്പോൾ, അഭിപ്രായ വ്യത്യാസമോ, ഭിന്നിപ്പോ, കക്ഷിവഴക്കോ ഉളവാകുന്ന അവസരങ്ങളിൽ റസൂലിന്റെ വിധി ആ വിഷയത്തിൽ എന്താണെന്നേ ഒരു സത്യവിശ്വാസിക്കു നോക്കുവാൻ അവകാശമുള്ളൂ. റസൂൽﷺ തിരുമേനി ജീവിച്ചിരിക്കുന്ന കാലത്തുള്ളവർക്ക് നേരിട്ടുതന്നെ വിധി തേടുകയും അന്വേഷിക്കുകയും ചെയ്യാം. അവിടുത്തെ വിയോഗത്തിനു ശേഷം, അവിടുന്നു നമ്മെ ഏൽപിച്ചു പോയിട്ടുള്ള അല്ലാഹുവിന്റെ കിതാബിൽ നിന്നും, അവിടുത്തെ ചര്യയാകുന്ന സുന്നത്തിൽ നിന്നുമല്ലാതെ മറ്റൊന്നിൽ നിന്നും അതിനു നിവൃത്തിയില്ല. അവിടുത്തെ വിയോഗത്തിനു ശേഷം ക്വുർആനെ മാത്രമേ ആശ്രയിക്കേണ്ടതുള്ളൂവെന്ന് വാദിക്കുന്നവർ, യഥാർഥത്തിൽ റസൂലിനെയും ക്വുർആനിനെയും വ്യാജമാക്കുകയും നിഷേധിക്കുകയുമാണ് ചെയ്യുന്നത്. റസൂലിന്റെ വിധികളെ സ്വീകരിക്കുന്നതിന്റെ നിർബ്ബന്ധം എത്ര കണിശമായിട്ടാണ് അല്ലാഹു ഇവിടെ പ്രസ്താവിച്ചതെന്ന് ഒന്നു ചിന്തിച്ചു നോക്കുക:-

ആദ്യമായി: فَلَا എന്നു നിഷേധരൂപത്തിലുള്ള ഒരവ്യയം! 'കാര്യം മേൽ പറഞ്ഞതുപോലെയാണെന്നിരിക്കെ ഇല്ല.....' എന്നർഥം, രണ്ടാമതായി: وَرَبِّكَ എന്നൊരു സത്യവാചകം! 'നിന്റെ റബ്ബിനെത്തന്നെയാണ - ഞാനിതാ സത്യം ചെയ്തു പറയുന്നു' എന്നർഥം. മൂന്നാമതായി: വീണ്ടും നിഷേധത്തിന്റെ അവ്യയം ആവർത്തിച്ചുകൊണ്ട് لَا يُؤْمِنُونَ حَتَّىٰ...(നിന്നെ വിധികർത്താവാക്കാതെ അവർ വിശ്വസിക്കുകയില്ല) എന്നു പറഞ്ഞുകൊണ്ടാണ് വിഷയം അവതരിപ്പിക്കുന്നത്. വിധി കർത്താവാക്കൽ നിർബ്ബന്ധമാണെന്നോ, ഇല്ലെങ്കിൽ ശിക്ഷയുണ്ടെന്നോ മറ്റോ പറയാതെ, വിധി കർത്താവാക്കാത്ത കാലത്തോളം സത്യവിശ്വാസം തന്നെ ശരിയാകുകയില്ലെന്നു പറഞ്ഞത് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. നാലാമതായി: വിധികർത്താവാക്കി ആ വിധി നടപ്പിൽ വരുത്തിയാലും പോരാ, ആ വിധിയെപ്പറ്റി മനസ്സിൽ ഒരു വിഷമവും തോന്നാതിരിക്കുകയും വേണം(... ثُمَّ لَا يَجِدُوا ) എന്നു പറഞ്ഞിരിക്കുന്നു. അതും പോരാ, അതിനു കീഴൊതുങ്ങുകയും വേണം ( وَيُسَلِّمُوا ) എന്ന് അഞ്ചാമതും പറയുന്നു. അവസാനം, കീഴൊതുങ്ങിയാലും പോരാ, തികച്ചും ശരിവെച്ചു സമ്മതിച്ചുകൊണ്ടുള്ള ഒരു കീഴൊതുക്കമായിരിക്കണം ( تَسْلِيمًا ) എന്ന് ആറാമതൊരു തറപ്പിച്ചു പറയലും! ഇതൊക്കെ, നബിﷺയുടെ കാലത്തേക്ക് മാത്രം ബാധകമായതാണെന്ന് അൽപമെങ്കിലും സത്യവിശ്വാസം ഹൃദയത്തിൽ സ്ഥലം പിടിച്ചിട്ടുള്ള വല്ലവർക്കും പറയുവാൻ സാധിക്കുമോ? ഈ വചനത്തിലെ ആശയം ഉൾക്കൊള്ളുന്ന ചില നബി വചനങ്ങൾ

കൂടി കാണുക:-

(a) لاَ يُؤْمِنُ اَحَدُكُمْ حَتَّى اَكُونَ اَحَبَّ الَيْه منْ وَلَده وَوَلَده وَالنَّاس اَجْمَعين (متفق عليه)
(b) لاَ يُومِنُ اَحَدُكُمْ حَتَّى يَكُونَ هَوِيَهُ تَبَعًا لمَا جِئْتُ بِه (شرح السنة)
(c) ذَاقَ طَعْمَ الايمَان مَنْ رَضِيَ بالله رَبًّا وَبالاسْلاَم دينًا وَبِمُحَمَّد نَبِيًّا(مسلم)
(d) عن عابس بن رَبيعة قالَ رأيت عمربن الخطاب يَقبِّلَ الحَجَرَ ـ يَعْنِي الاَسْوَدَ ـ وَيُقولُ اَعْلَمُ اَنَّكَ حَجَرٌ مَا تَنْفَعُ وَلاَ تَضُرُّ وَلَوْ لاَ اَنِّي رَأَيْتُ رَسُولَ الله ﷺ يُقَبِّلُكَ مَا قَبَّلْتُكَ (متفق عليه)

സാരം:- റസൂൽﷺ പറഞ്ഞിരിക്കുന്നു: (a) 'നിങ്ങളിൽ ഒരാൾക്ക് അവന്റെ മാതാപിതാക്കളെയും, മക്കളെയും, എല്ലാ മനുഷ്യരെയുംകാൾ അധികം ഇഷ്ടപ്പെട്ടവൻ ഞാനായിത്തീരുന്നതുവരെ അവൻ വിശ്വാസിയാകുകയില്ല.' (ബു: മു,) ഏറ്റവും ഇഷ്ട പ്പെട്ടയാൾ നബിﷺ ആയിരിക്കുമ്പോൾ അവിടുത്തെ വിധിക്കെതിരിൽ മറ്റാരുടെ വിധിയും സ്വീകരിക്കപ്പെടുകയില്ലല്ലോ.

(b) നിങ്ങളിൽ ഒരുവന്റെ ഇച്ഛ ഞാൻ കൊണ്ടുവന്നിട്ടുള്ളതിനെ അനുകരിച്ചുകൊണ്ടാകുന്നതുവരെ അവൻ വിശ്വാസിയായിരിക്കുകയില്ല.' (ശറഹുസ്സുന്നഃ) തിരുമേനി കാണിച്ചുതന്നതിനെതിരായ ഇച്ഛകൾ പോലും സത്യവിശ്വാസികൾക്ക് യോജിക്കുകയില്ലെന്നു താല്പര്യം.

(c) അല്ലാഹുവിനെ റബ്ബായും, ഇസ്‌ലാമിനെ മതമായും, മുഹമ്മദിനെ പ്രവാചകനായും തൃപ്തിപ്പെടുന്നവൻ ആരോ അവൻ സത്യവിശ്വാസത്തിന്റെ സ്വാദ് ആസ്വദിക്കുന്നതാണ്.' (മു.)

വിശ്വസിക്കുകയും സമ്മതിക്കുകയും ചെയ്താൽ പോരാ, മനസ്സിനു സംതൃപ്തിതോന്നുകകൂടി വേണം, എന്നാലേ സത്യവിശ്വാസത്തിന്റെ മെച്ചം അനുഭവപ്പെടുകയുള്ളൂ എന്നുദ്ദേശ്യം.

(d) ആബിസുബ്നുറബീഅഃ (റ) പറയുന്നു: ഉമർ (റ) ഹജറുൽ അസ്‌വദ് ചുംബിക്കുന്നത് ഞാൻ കണ്ടു. അദ്ദേഹം ഇങ്ങിനെ പറയുകയും ചെയ്തിരുന്നു. 'നീ, ഉപകാരം ചെയ്യുവാനോ, ഉപദ്രവം ചെയ്യുവാനോ കഴിയാത്ത ഒരു കല്ലാണെന്ന് എനിക്കറിയാം. റസൂൽ തിരുമേനിﷺ നിന്നെ ചുംബിക്കുന്നത് ഞാൻ കണ്ടിട്ടില്ലായിരുന്നുവെങ്കിൽ ഞാൻ നിന്നെ ചുംബിക്കുമായിരുന്നില്ല.' (ബു; മു.)

റസൂൽﷺ വല്ലതും ചെയ്യുകയോ പറയുകയോ ചെയ്താൽ, അതിന്റെ കാരണവും യുക്തിയും നമുക്ക് മനസ്സിലായിട്ടില്ലെങ്കിൽപോലും നാമത് അനുസരിക്കുകയും, അനുകരിക്കുകയും വേണമെന്നത്രെ ഉമർ(റ) പറഞ്ഞതിന്റെ താൽപര്യം.

وَلَوْ أَنَّا كَتَبْنَا عَلَيْهِمْ أَنِ ٱقْتُلُوٓا۟ أَنفُسَكُمْ أَوِ ٱخْرُجُوا۟ مِن دِيَٰرِكُم مَّا فَعَلُوهُ إِلَّا قَلِيلٌ مِّنْهُمْ

**﴾66﴿ നിങ്ങൾ നിങ്ങളുടെ സ്വന്ത [ദേഹ]ങ്ങളെ കൊല്ലുവിൻ, അല്ലെങ്കിൽ നിങ്ങൾ നിങ്ങളുടെ വസതികളിൽ നിന്ന് പുറത്തു പോകുവിൻ എന്ന് അവരുടെമേൽ**

നാം നിയമിച്ചിരുന്നെങ്കിൽ, അവർ - (അതെ) അവരിൽ നിന്ന് അൽപം ആളുകളൊഴികെ - അത് ചെയ്യുന്നതല്ല.

وَلَوۡ أَنَّهُمۡ فَعَلُواْ مَا يُوعَظُونَ بِهِۦ لَكَانَ خَيۡرًا لَّهُمۡ وَأَشَدَّ تَثۡبِيتًا ﴿٦٦﴾

അവരോട് സദുപദേശം ചെയ്യപ്പെടുന്ന കാര്യം അവർ ചെയ്തിരുന്നെങ്കിൽ, അതവർക്ക് ഏറ്റം ഉത്തമവും, കൂടുതൽ ശക്തമായി (സത്യത്തിൽ അവരെ) ഉറപ്പിക്കുന്നതുമാകുമായിരുന്നു:-

وَإِذًا لَّأٓتَيۡنَٰهُم مِّن لَّدُنَّآ أَجۡرًا عَظِيمًا ﴿٦٧﴾

﴾67﴿(മാത്രമല്ല) അന്നേരം നമ്മുടെ വകയായി വമ്പിച്ച പ്രതിഫലം അവർക്കു നാം നൽകുന്നതുമാണ്.

وَلَهَدَيۡنَٰهُمۡ صِرَٰطًا مُّسۡتَقِيمًا ﴿٦٨﴾

﴾68﴿ ചൊവ്വായ [നേരെയുള്ള] പാതയിൽ നാം അവരെ വഴി നടത്തുകയും തന്നെ ചെയ്യുന്നതാണ്.

---

﴾66﴿ وَلَوۡ أَنَّا നാം ആയിരുന്നെങ്കിൽ كَتَبۡنَا നാം നിയമിച്ചിരുന്നു(വെങ്കിൽ) عَلَيۡهِمۡ അവരുടെ മേൽ, അവരിൽ أَنِ اقۡتُلُوا നിങ്ങൾ കൊല്ലുവിൻ എന്ന് أَنفُسَكُمۡ നിങ്ങളുടെ സ്വന്തങ്ങളെ, ദേഹങ്ങളെ أَوِ اخۡرُجُوا അല്ലെങ്കിൽ നിങ്ങൾ പുറത്തുപോകുവിൻ مِن دِيَارِكُم നിങ്ങളുടെ വസതി(വീടു-പാർപ്പിടം)കളിൽനിന്ന് مَا فَعَلُوهُ അതവർ ചെയ്കയില്ല إِلَّا قَلِيلٌ കുറച്ചു(അൽപം)ആളുകളൊഴികെ مِّنۡهُمۡ അവരിൽനിന്ന് وَلَوۡ أَنَّهُمۡ അവരായിരുന്നെങ്കിൽ فَعَلُوا അവർ ചെയ്തിരുന്നു(വെങ്കിൽ) مَا يُوعَظُونَ അവർക്ക് സദുപദേശം ചെയ്യപ്പെടുന്ന കാര്യം بِهِ അതുകൊണ്ട്, അതിനെ لَكَانَ അതാകുമായിരുന്നു خَيۡرًا لَّهُمۡ അവർക്കു ഏറ്റം ഉത്തമം, കൂടുതൽ ഗുണം وَأَشَدَّ കൂടുതൽ ശക്തമായതും, കെട്ടുറപ്പായതും تَثۡبِيتًا ഉറപ്പിക്കൽ, സ്ഥിരപ്പെടുത്തലിൽ ﴾67﴿ وَإِذًا അന്നേരം, അപ്പോൾ, എന്നാൽ لَّأٓتَيۡنَاهُمۡ നാമവർക്ക് കൊടുക്കുകയും ചെയ്യും مِن لَّدُنَّا നമ്മുടെ അടുക്കൽ നിന്ന്(നമ്മുടെ വക) أَجۡرًا പ്രതിഫലം عَظِيمًا വമ്പിച്ച, മഹത്തായ ﴾68﴿ وَلَهَدَيۡنَاهُمۡ അവരെ നാം നടത്തുക (നയിക്കുക - ചേർക്കുക)യും ചെയ്യും صِرَاطًا പാതയിൽ, മാർഗത്തിൽ مُّسۡتَقِيمًا ചൊവ്വായ, നേരെയുള്ള.

---

കഴിഞ്ഞ വചനത്തിൽ കപടവിശ്വാസികളെ സംബന്ധിച്ചു ചെയ്ത പ്രസ്താവനകളോട് ബന്ധപ്പെട്ട വചനങ്ങൾതന്നെയാണ് ഇവയും. ആത്മഹത്യ മുഖേനയോ, തമ്മതമ്മിൽ കൊലചെയ്തോ സ്വന്തം ജീവനെ നശിപ്പിക്കണമെന്നോ, സ്വന്തം വാസസ്ഥലം ത്യജിച്ചു നാടുവിടണമെന്നോ പോലെയുള്ള അസഹ്യമായ ശാസനകളൊന്നും അല്ലാഹു മനുഷ്യരുടെ മേൽ ചുമത്തിയിട്ടില്ല. അവർക്കു ചെയ്വാൻ

സാധ്യമാകുന്നതും, അവരുടെ നന്മക്കും രക്ഷക്കും ആവശ്യമായതും മാത്രമേ അല്ലാഹു നിയമിച്ചിട്ടുള്ളൂ. അഥവാ അത്തരം വല്ല കർശന നിയമങ്ങളും നിർദ്ദേശിച്ചാൽ അത് അനുസരിക്കുവാൻ വളരെ കുറഞ്ഞ ആളുകളേ തയ്യാറാവുകയുള്ളൂ. അങ്ങിനെ വന്നാൽ, യഥാർഥ വിശ്വാസികളും, കപടവിശ്വാസികളും വ്യക്തമായി വേർതിരിയുകയും ചെയ്യും. പക്ഷേ, അങ്ങിനെയുള്ള കടുത്ത നിയമങ്ങളൊന്നും തന്നെ അല്ലാഹു നിർദ്ദേശിച്ചിട്ടില്ല. അതുകൊണ്ട് അവർക്ക് നൽകപ്പെടുന്ന ഉപദേശങ്ങൾ യഥാവിധി സ്വീകരിക്കുന്നതാണ് ഇഹത്തിലും പരത്തിലും അവർക്ക് നല്ലത്. അവരുടെ വിശ്വാസവും സത്യസന്ധതയും അതുമൂലം കൂടുതൽ ദൃഢപ്പെടുകയും ചെയ്യും. മാത്രമല്ല, അല്ലാഹുവിങ്കൽ നിന്ന് വമ്പിച്ച പ്രതിഫലം ലഭിക്കുവാനും, നേർമാർഗം തെറ്റാതെ അതിൽ സ്ഥിരമായി ഉറച്ചു നിൽക്കുമാറ് അല്ലാഹുവിന്റെ സഹായം ലഭിക്കുവാനും അത് കാരണമായി ത്തീരുന്നതാണ്. ഇതാണ് ചുരുക്കത്തിൽ ഈ വചനങ്ങളുടെ താൽപര്യം.

ഈ വചനങ്ങൾ അവതരിച്ചപ്പോൾ, കൊല്ലപ്പെടുവാനോ, രാജ്യം ത്യജിച്ചു പോകുവാനോ അല്ലാഹു കൽപിച്ചിരുന്നാൽ അത് അനുഷ്ഠിക്കാൻ തങ്ങൾ തയ്യാറാണെന്ന് പല സ്വഹാബികളും സന്നദ്ധത പ്രകടിപ്പിക്കുകയുണ്ടായെന്നും, നബിﷺ അവരെ പ്രശംസിക്കുകയുണ്ടായെന്നും രിവായത്തു ചെയ്യപ്പെട്ടിരിക്കുന്നു. ചില സ്വഹാബികളെ ചൂണ്ടിക്കാട്ടിക്കൊണ്ട് അങ്ങിനെ നിയമിക്കപ്പെട്ടിരുന്നെങ്കിൽ അതനുസരിക്കുന്ന ആ അൽപം ആളുകളിൽപെട്ട ആളാകുമായിരുന്നു ഇദ്ദേഹമെന്ന് നബിﷺ പറഞ്ഞതായും ചില രിവായത്തുകളിൽ വന്നിരിക്കുന്നു. അല്ലാഹു തുടരുന്നു:-

وَمَن يُطِعِ ٱللَّهَ وَٱلرَّسُولَ فَأُو۟لَـٰٓئِكَ مَعَ ٱلَّذِينَ أَنْعَمَ ٱللَّهُ عَلَيْهِم مِّنَ ٱلنَّبِيِّـۧنَ وَٱلصِّدِّيقِينَ وَٱلشُّهَدَآءِ وَٱلصَّـٰلِحِينَ ۚ وَحَسُنَ أُو۟لَـٰٓئِكَ رَفِيقًا ﴿٦٩﴾

**《69》 ആർ അല്ലാഹുവിനെയും, റസൂലിനെയും അനുസരിക്കുന്നുവോ, അക്കൂട്ടർ, യാതൊരുവരുടെ മേൽ അല്ലാഹു അനുഗ്രഹം ചെയ്തിരിക്കുന്നുവോ അവരോടു കൂടെയായിരിക്കും. (അതെ)'നബി'മാരും, 'സ്വിദ്ദീക്വു'കളും, 'ശഹീദു'കളും, 'സ്വാലിഹു'കളുമാകുന്ന (അനുഗൃഹീതരുടെകൂടെ)**

**അക്കൂട്ടർ വളരെ നല്ല സുഹൃത്തുക്കളും!**

ذَٰلِكَ ٱلْفَضْلُ مِنَ ٱللَّهِ ۚ وَكَفَىٰ بِٱللَّهِ عَلِيمًا ﴿٧٠﴾

**《70》 ആ അനുഗ്രഹം (അഥവാ ഔദാര്യം) അല്ലാഹുവിൽ നിന്നാകുന്നു. (എല്ലാം) അറിയുന്നവനായി അല്ലാഹു(തന്നെ) മതിതാനും!**

---

《69》 وَمَنْ ആർ, വല്ലവനും يُطِعِ അനുസരിക്കുന്നു(വോ) اللَّهَ അല്ലാഹുവിനെ وَالرَّسُولَ റസൂലിനെയും فَأُولَٰئِكَ എന്നാൽ അക്കൂട്ടർ مَعَ الَّذِينَ യാതൊരുവരോടു കൂടെയായിരിക്കും أَنْعَمَ اللَّهُ അല്ലാഹു അനുഗ്രഹം ചെയ്തിട്ടുള്ള عَلَيْهِمْ അവരുടെ മേൽ مِنَ النَّبِيِّينَ നബിമാരാകുന്ന, നബിമാരായിട്ട് وَالصِّدِّيقِينَ സ്വിദ്ദീക്വുകളും

(സത്യസന്ധരും) وَالشُّهَدَاءِ ശഹീദ്(രക്ത സാക്ഷി)കളും وَالصَّالِحِينَ സ്വാലിഹു (സൽക്കർമി)കളും وَحَسُنَ വളരെ(എത്രയോ) നന്നായിരിക്കുന്നു, നന്നുതാനും أُولَٰئِكَ അക്കൂട്ടർ رَفِيقًا സുഹൃത്തു(ക്കൾ), സുഹൃത്തായിട്ട് ﴾70﴿ ذَٰلِكَ الْفَضْلُ ആ അനുഗ്രഹം, ഔദാര്യം, ദയവ് مِنَ اللَّهِ അല്ലാഹുവിൽനിന്നാകുന്നു وَكَفَىٰ മതിതാനും بِاللَّهِ അല്ലാഹു, അല്ലാഹുതന്നെ عَلِيمًا അറിയുന്നവനായി

അല്ലാഹുവിനെയും റസൂലിനെയും അനുസരിക്കുന്നതിന്റെ ആവശ്യകതയും, ധിക്കരിക്കുന്നതിന്റെ ഭവിഷ്യത്തും സംബന്ധിച്ചു പ്രസ്താവിച്ചതിനുശേഷം, അവരെ അനുസരിക്കുന്നതുമൂലം ലഭിക്കുവാനിരിക്കുന്ന അന്തിമ നേട്ടത്തെക്കുറിച്ചാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. അനുസരണംമൂലം ഇഹത്തിലും പരത്തിലും ലഭിക്കുവാനുള്ള നേട്ടങ്ങളെക്കാളെല്ലാം ഭാഗ്യകരമായ നേട്ടവും അതുതന്നെ. അതായത് അല്ലാഹുവിന്റെ അതിമഹത്തായ അനുഗ്രഹങ്ങൾക്ക് പാത്രങ്ങളായിത്തീർന്ന - എല്ലാ മനുഷ്യരിലുംവെച്ച് ഏറ്റവും ഉന്നതപദവിക്കാരായ - നബിമാർ വരെയുള്ള അനുഗൃഹീതരുമായി സുഹൃൽബന്ധവും സമ്പർക്കവും പുലർത്തിക്കൊണ്ടുള്ള സ്വർഗീയ ജീവിതം! ഇതിൽപരം ഭാഗ്യകരമായി മറ്റെന്തുണ്ട്?! അതാകട്ടെ, അല്ലാഹുവിന്റെ അനുഗ്രഹവും ഔദാര്യവും കൊണ്ടുമാത്രം ലഭിക്കുന്നതാകുന്നു. ആർക്കാണ്, എന്തൊക്കെയാണ് നൽകേണ്ടത് എന്നു തുടങ്ങിയ സകലകാര്യങ്ങളും അല്ലാഹുവിനറിയാം. അതനുസരിച്ചു കൈകാര്യം ചെയ്വാൻ അവൻ തന്നെ മതി. മറ്റാരുടെയും സഹായമോ തുണയോ അവന്നാവശ്യമില്ല എന്നു സാരം.

ആ അനുഗൃഹീതർ ആരൊക്കെയാണെന്ന് അല്ലാഹു വിവരിക്കുന്നു:

(1) നബിമാർ(പ്രവാചകന്മാർ).

(2) സ്വിദ്ദീഖ്വുകൾ (സത്യസന്ധന്മാർ).

(3) ശഹീദുകൾ (സത്യസാക്ഷികൾ).

(4) സ്വാലിഹുകൾ (സദ്വൃത്തർ) ഇവരാണത്.

അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് അവൻ പ്രത്യേകം പ്രദാനം ചെയ്യുന്ന ഉന്നത പദവിയാണ് പ്രവാചകത്വം. അത് മനുഷ്യന്റെ യോഗ്യതകൊണ്ടോ പ്രയത്നം കൊണ്ടോ സിദ്ധിക്കുന്നതല്ല. മനുഷ്യരിൽ വെച്ച് ഏറ്റവും ഉൽകൃഷ്ട സ്ഥാനമുള്ളവരും പ്രവാചകന്മാർതന്നെ. അവരെക്കഴിച്ചാൽ പിന്നീട് ക്രമപ്രകാരം സ്വിദ്ദീഖ്വുകളും, ശഹീദുകളും, സ്വാലിഹുകളും. ഈ മൂന്നു സ്ഥാനങ്ങൾക്കും കൃത്യമായ ഒരു നിർവ്വചനം നൽകുക സാധ്യമല്ല. വിശ്വാസത്തിലും, വാക്കിലും, പ്രവൃത്തിയിലും സത്യത്തിൽ അടിയുറച്ചു നിൽക്കുകയും, സത്യത്തിനെതിരിൽ നേരിടുന്ന ഏതു പ്രതിസന്ധിയിലും ചാഞ്ചല്യമോ പതറലോ വരാതെ സൂക്ഷിക്കുകയും ചെയ്യുന്ന സത്യസന്ധന്മാർക്ക് സ്വിദ്ദീഖ്വ് (**الصديق**)കൾ എന്നും, സത്യത്തിനുവേണ്ടി ജീവൻ പോലും ബലിയർപ്പിക്കുന്നതുവരെയുള്ള ത്യാഗങ്ങൾ വഴി സത്യത്തിനു സാക്ഷ്യം വഹിച്ചവർക്ക് ശഹീദു(**الشهيد**)കൾ എന്നും സാമാന്യമായി പറയാം. ശഹീദുകളെ അപേക്ഷിച്ച് ഉന്നത സ്ഥാനമുള്ളവർ സ്വിദ്ദീഖ്വുകളാണെങ്കിലും, രണ്ടും പദവികളും ലഭിക്കുന്നത് അല്ലാഹുവിനെയും റസൂലുകളെയും അനുസരിക്കുന്നതിൽനിന്നുതന്നെയാകുന്നു. അല്ലാഹു പറയുന്നു: 'യാതൊരുകൂട്ടർ അല്ലാഹുവിലും അവന്റെ റസൂലുകളിലും

വിശ്വസിച്ചുവോ അക്കൂട്ടർ തന്നെയാണ് അവരുടെ റബ്ബിന്റെ അടുക്കൽ സ്വിദ്ദീക്വുകളും ശഹീദുകളും.' (സൂ: ഹദീദ് : 19) സത്യവിശ്വാസം സ്വീകരിച്ചു സന്മാർഗത്തിൽ നിലകൊള്ളുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്യുന്നവർക്ക് പൊതുവെ പറയപ്പെടുന്ന വാക്കാണ് സ്വാലിഹു(**الصالح**)കൾ. അല്ലാഹു പറയുന്നു: 'വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്യുന്നവരെ തീർച്ചയായും നാം സ്വാലിഹുകളിൽ ഉൾപെടുത്തുന്നതാണ്.' (അൻകബൂത്ത് : 9) നബിമാരെക്കുറിച്ചും സ്വാലിഹുകൾ എന്നു അല്ലാഹു ക്വുർആനിൽ ചില സ്ഥലങ്ങളിൽ വിശേഷിപ്പിച്ചു കാണാം. അപ്പോൾ, നബിമാരുടെയും സ്വിദ്ദീക്വുകളുടെയും ശഹീദുകളുടെയും സ്ഥാനം പ്രാപിച്ചിട്ടില്ലാത്ത സദ്‌വൃത്തരാണ് ഇവിടെ സ്വാലിഹുകൾകൊണ്ടുദ്ദേശ്യമെന്നു മനസ്സിലാക്കാം.

റബീഅത്തുബ്നുകഅ്ബിൽഅസ്‌ലമീ(റ) പറയുന്നു: 'ഞാൻ റസൂൽ തിരുമേനിﷺയുടെ അടുക്കൽ രാത്രി താമസിച്ചിരുന്നു. അവിടുത്തേക്ക് വുദ്വൂഇനുള്ള വെള്ളം മുതലായ ആവശ്യങ്ങൾ ഞാൻ കൊണ്ടുചെന്നു കൊടുത്തപ്പോൾ അവിടുന്നു പറഞ്ഞു: '(വേണ്ടത്) ചോദിച്ചുകൊള്ളുക'. ഞാൻ പറഞ്ഞു: 'സ്വർഗത്തിൽ അങ്ങയോടൊപ്പമുള്ള സഹവാസമാണ് എനിക്ക് അങ്ങയോട് ചോദിക്കുവാനുള്ളത്.' തിരുമേനി പറഞ്ഞു: 'മറ്റു വല്ലതുമുണ്ടോ? 'ഞാൻ പറഞ്ഞു: 'അതുതന്നെയാണുള്ളത്.' അപ്പോൾ തിരുമേനി പറഞ്ഞു: 'എന്നാൽ സുജൂദ്(നമസ്കാരം) വർദ്ധിപ്പിക്കൽ വഴി നിന്റെ കാര്യത്തിൽ നീ എന്നെ സഹായിച്ചു കൊള്ളുക.' (മുസ്‌ലിം) പല സ്വഹാബികളിൽ നിന്നും പല മാർഗങ്ങളിലൂടെയും നിവേദനം ചെയ്യപ്പെട്ടിട്ടുള്ള ഒരു ഹദീഥ് ഇപ്രകാരമാകുന്നു: 'ഒരാൾ ഒരു കൂട്ടരെ സ്നേഹിക്കുന്നു: അയാൾ അവരോടൊപ്പം (പദവിയിൽ) എത്തിച്ചേർന്നിട്ടുമില്ല. ഇങ്ങിനെയുള്ള ആളെപ്പറ്റി നബിﷺയോട് ചോദിക്കപ്പെട്ടു. അപ്പോൾ അവിടുന്ന് പറഞ്ഞു: 'മനുഷ്യൻ അവൻ സ്നേഹിക്കുന്നവരോടു കൂടെയായിരിക്കും.' (പ്രധാനപ്പെട്ട ഹദീഥു പണ്ഡിതന്മാരെല്ലാം നിവേദനം ചെയ്തതാണിത്.) അനസ്(റ) പറയുകയാണ്: (തിരുമേനി പറഞ്ഞ) ഈ വർത്തമാനം നിമിത്തം സന്തോഷിച്ചത്ര സന്തോഷം മുസ്‌ലിംകൾ മറ്റൊരിക്കലും സന്തോഷിച്ചിട്ടില്ല.' നബി തിരുമേനിﷺയൊന്നിച്ചു എല്ലാ സുഖദുഃഖങ്ങളിലും പങ്കുകൊണ്ടു വന്നിരുന്ന പല സ്വഹാബികളും അവിടുത്തോട്: 'അങ്ങുന്ന് സ്വർഗത്തിൽ അത്യുന്നത പദവിയിലായിരിക്കുമെന്നിരിക്കെ ഞങ്ങൾ സ്വർഗം പ്രാപിച്ചാൽ തന്നെയും ഞങ്ങൾക്ക് അങ്ങയെ കാണുവാനും സഹവസിക്കുവാനും കഴിയുകയില്ലല്ലോ' എന്നു പറഞ്ഞതായും, ഈ വചനം മുഖേന അവർക്ക് മനസ്സമാധാനം വന്നതായും പല രിവായത്തുകളിലും വന്നിട്ടുണ്ട്. നബിമാർ, സ്വിദ്ദീക്വുകൾ, ശഹീദുകൾ, സ്വാലിഹുകൾ എന്നിവരൊന്നിച്ചു സമ്പർക്കം പുലർത്തിക്കൊണ്ട് സ്വർഗീയ ജീവിതം ആസ്വദിക്കുവാൻ അല്ലാഹു നമ്മെ ആഗ്രഹിക്കട്ടെ. **آمين**

## വിഭാഗം - 10

മതപരവും, വ്യക്തിപരവും, സാമൂഹ്യവുമായ പല തുറകളിലും വളരെ നിയമനിർദ്ദേശങ്ങളും, ഉപദേശങ്ങളും കഴിഞ്ഞ വചനങ്ങളിൽ അല്ലാഹു വിവരിച്ചു. തുടർന്നുള്ള വചനങ്ങളിൽ, ഇസ്‌ലാമിന്റെ നിലനിൽപിനും പ്രചരണത്തിനും വിഘാതം സൃഷ്ടിക്കുന്ന ശത്രുക്കളുമായി നേരിടുന്നതിലും മറ്റുമായി സത്യവിശ്വാസികൾ അറിഞ്ഞിരിക്കേണ്ടുന്ന പല കാര്യങ്ങളും വിവരിക്കുന്നു. അല്ലാഹു പറയുന്നു:-

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ خُذُوا۟ حِذْرَكُمْ فَٱنفِرُوا۟ ثُبَاتٍ أَوِ ٱنفِرُوا۟ جَمِيعًا ﴿٧١﴾

﴾71﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങള്‍ നിങ്ങളുടെ ജാഗ്രത കൈക്കൊള്ളുവിന്‍. അങ്ങനെ, (പല) കൂട്ടങ്ങളായി (യുദ്ധത്തിനു) പുറപ്പെട്ടു കൊള്ളുക; അല്ലെങ്കില്‍ എല്ലാവരും (ഒരുമിച്ച്) പുറപ്പെട്ടു കൊള്ളുക.

﴾71﴿ يَاأَيُّهَاالَّذِينَ آمَنُوا വിശ്വസിച്ചവരേ خُذُوا നിങ്ങള്‍ എടുക്കുവിന്‍, കൈക്കൊള്ളുവിന്‍ حِذْرَكُمْ നിങ്ങളുടെ ജാഗ്രത, ശ്രദ്ധ, കാവല്‍ فَانْفِرُوا അങ്ങനെ (അതിനാല്‍) നിങ്ങള്‍ പുറപ്പെട്ടു പോകുവിന്‍ (യുദ്ധത്തിന്) ثُبَاتٍ പല കൂട്ടങ്ങളായി أَوِانْفِرُوا അല്ലെങ്കില്‍ നിങ്ങള്‍ പുറപ്പെട്ടു പോകുവിന്‍ جَمِيعًا എല്ലാവരുമായി

ശത്രുക്കളെക്കുറിച്ചു സത്യവിശ്വാസികള്‍ സദാ ജാഗരൂകരായിരിക്കണം. അഥവാ, എപ്പോള്‍ ആവശ്യം നേരിടുന്നുവോ അപ്പോള്‍ നേരിടുവാന്‍ തക്കവണ്ണം ആളും സന്നാഹവും ഒരുക്കി തയ്യാറായിക്കൊണ്ടിരിക്കുകയും, ഓര്‍ക്കാപ്പുറത്ത് അവരില്‍നിന്നുണ്ടായേക്കാവുന്ന ആക്രമണങ്ങളെ കരുതിയിരിക്കുകയും വേണം. സന്ദര്‍ഭമനുസരിച്ചു സംഘം സംഘമായോ, എല്ലാവരും ചേര്‍ന്ന് ഒരുമിച്ചോ ആവാം അവരുടെ നേരെ പുറപ്പെടുന്നതും, അവരുമായി ഏറ്റുമുട്ടുന്നതും എന്ന് സാരം.

وَإِنَّ مِنكُمْ لَمَن لَّيُبَطِّئَنَّ فَإِنْ أَصَـٰبَتْكُم مُّصِيبَةٌ قَالَ قَدْ أَنْعَمَ ٱللَّهُ عَلَىَّ إِذْ لَمْ أَكُن مَّعَهُمْ شَهِيدًا ﴿٧٢﴾

﴾72﴿ നിശ്ചയമായും, മടിച്ചു (പിന്നോക്കം) നില്‍ക്കുന്ന ചിലര്‍ നിങ്ങളില്‍ തന്നെയുണ്ട്. അങ്ങനെ, നിങ്ങള്‍ക്ക് വല്ല വിപത്തും ബാധിച്ചുവെങ്കില്‍ അവന്‍ പറയും; 'ഞാന്‍ അവരോടൊപ്പം ഹാജറുള്ളവനല്ലാതിരുന്ന സ്ഥിതിക്ക് തീര്‍ച്ചയായും എന്റെ മേല്‍ അല്ലാഹു അനുഗ്രഹം ചെയ്തിരിക്കുന്നു.'

وَلَئِنْ أَصَـٰبَكُمْ فَضْلٌ مِّنَ ٱللَّهِ لَيَقُولَنَّ كَأَن لَّمْ تَكُنۢ بَيْنَكُمْ وَبَيْنَهُۥ مَوَدَّةٌ يَـٰلَيْتَنِى كُنتُ مَعَهُمْ فَأَفُوزَ فَوْزًا عَظِيمًا ﴿٧٣﴾

﴾73﴿ അല്ലാഹുവിങ്കല്‍ നിന്നു വല്ല അനുഗ്രഹവും (അഥവാ മെച്ചവും) നിങ്ങള്‍ക്കു കിട്ടിയെങ്കിലാകട്ടെ, നിങ്ങള്‍ക്കും അവനുമിടയില്‍ ഒരു സ്നേഹബന്ധവും ഉണ്ടായിട്ടില്ലാത്തതുപോലെ - അവന്‍ പറയുകതന്നെ ചെയ്യും: 'അയ്യോ! ഞാന്‍ അവരോടു കൂടെയായിരുന്നുവെങ്കില്‍ നന്നായേനേ! എന്നാലെനിക്ക് വമ്പിച്ച ഭാഗ്യം പ്രാപിക്കാമായിരുന്നു!'

﴾72﴿ وَإِنَّ مِنكُمْ നിശ്ചയമായും നിങ്ങളിൽ(തന്നെ) ഉണ്ട് لَمَن ചിലർ, ഒരുവൻ لَيُبَطِّئَنَّ മടിച്ചു നില്ക്കുക തന്നെ ചെയ്യുന്ന, അവൻ മന്ദീഭവിപ്പിക്കും فَإِنْ أَصَابَتْكُم എന്നിട്ടു(അങ്ങനെ) നിങ്ങളെ ബാധിച്ചുവെങ്കിൽ مُّصِيبَةٌ വല്ല ബാധയും, വിപത്തും قَالَ അവൻ പറയും, പറയുകയായി قَدْ أَنْعَمَ അനുഗ്രഹം ചെയ്തിട്ടുണ്ട്, തീർച്ചയായും അനുഗ്രഹിച്ചു اللَّهُ അല്ലാഹു عَلَيَّ എനിക്ക് إِذْ لَمْ أَكُن ഞാൻ ആയിട്ടില്ലാത്ത സ്ഥിതിക്ക്, ആകാത്തതിനാൽ مَّعَهُمْ അവരോടൊപ്പം (കൂടെ) شَهِيدًا ഹാജറുള്ളവൻ, സന്നദ്ധൻ ﴾73﴿ وَلَئِنْ أَصَابَكُمْ നിങ്ങൾക്ക് ബാധിച്ചുവെങ്കിലോ, കിട്ടിയാലാകട്ടെ فَضْلٌ വല്ല അനുഗ്രഹവും, മെച്ചവും, ഔദാര്യം مِّنَ اللَّهِ അല്ലാഹുവിങ്കൽനിന്ന് لَيَقُولَنَّ തീർച്ചയായും അവൻ പറയും, പറയുക തന്നെ ചെയ്യും كَأَن لَّمْ تَكُن ഉണ്ടായിരുന്നില്ലാത്തപോലെ, ഇല്ലാത്ത മാതിരി بَيْنَكُمْ നിങ്ങൾക്കിടയിൽ وَبَيْنَهُ അവന്നിടയിലും مَوَدَّةٌ ഒരു താൽപര്യവും, സ്നേഹബന്ധവും يَا لَيْتَنِي ഹാ (അയ്യോ) ഞാനായെങ്കിൽ (നന്നായേനേ) كُنتُ مَعَهُمْ ഞാൻ അവരോടുകൂടെ ആയിരുന്നു(വെങ്കിൽ) فَأَفُوزَ എന്നാൽ ഞാൻ ഭാഗ്യം പ്രാപിക്കുമായിരുന്നു فَوْزًا عَظِيمًا വമ്പിച്ച ഭാഗ്യം

മുസ്‌ലിംകളുടെ കൂട്ടത്തിൽ കഴിഞ്ഞുകൂടുന്ന അബ്ദുല്ലാഹിബ്നുഉബയ്യ് പോലെയുള്ള കപടവിശ്വാസികളെ സംബന്ധിച്ചാണ് പ്രസ്താവിക്കുന്നത്. യുദ്ധങ്ങളിൽ പങ്കെടുക്കാതെ തക്കത്തിൽ ഒഴിഞ്ഞുമാറലും, മറ്റുള്ളവരെ പിൻതിരിപ്പിക്കുവാൻ ശ്രമിക്കലും അവരുടെ പതിവായിരുന്നു. വല്ല സംഘട്ടനങ്ങളിലും മുസ്‌ലിംകൾക്ക് പരാജയമോ, വിഷമങ്ങളോ നേരിട്ടാൽ, തങ്ങൾ അവരൊന്നിച്ചു പോകാതിരുന്നത് അല്ലാഹു തങ്ങൾക്കു ചെയ്തു തന്നെ ഒരു വലിയ അനുഗ്രഹമായി അവർ സമർഥിക്കും. മറിച്ചു മുസ്‌ലിംകൾക്ക് വിജയം സിദ്ധിക്കുകയോ, ഗനീമത്ത് ലഭിക്കുകയോ മറ്റോ ഉണ്ടായാൽ, അവരോടൊപ്പം പങ്കെടുത്ത് ആ നേട്ടങ്ങളിൽ ഭാഗഭാക്കാകുവാൻ കഴിയാത്തതിൽ വിലാപം പറയുകയും ചെയ്യും. ഇത് കണ്ടാൽ തോന്നും, അവരും മുസ്‌ലിംകളും തമ്മിൽ ഒരു ബന്ധവും ഉണ്ടായിരുന്നില്ലെന്ന്.

فَلْيُقَاتِلْ فِي سَبِيلِ ٱللَّهِ ٱلَّذِينَ يَشْرُونَ ٱلْحَيَوٰةَ ٱلدُّنْيَا بِٱلْـَٔاخِرَةِ ۚ

**﴾74﴿ എന്നാൽ, പരലോകത്തിനു (പകരം) ഐഹിക ജീവിതത്തെ വിൽക്കു(വാൻ തയ്യാറാകു)ന്നവർ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്തുകൊള്ളട്ടെ.**

وَمَن يُقَٰتِلْ فِي سَبِيلِ ٱللَّهِ فَيُقْتَلْ أَوْ يَغْلِبْ فَسَوْفَ نُؤْتِيهِ أَجْرًا عَظِيمًا ﴿٧٤﴾

**ആരെങ്കിലും അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്തിട്ട് അവൻ കൊല്ലപ്പെടുകയോ, അല്ലെങ്കിൽ വിജയിക്കുകയോ ചെയ്യുന്നതായാൽ - അവന് നാം വഴിയെ വമ്പിച്ച പ്രതിഫലം നൽകുന്നതാണ്.**

وَمَا لَكُمْ لَا تُقَـٰتِلُونَ فِى سَبِيلِ ٱللَّهِ وَٱلْمُسْتَضْعَفِينَ مِنَ ٱلرِّجَالِ وَٱلنِّسَآءِ وَٱلْوِلْدَٰنِ ٱلَّذِينَ يَقُولُونَ رَبَّنَآ أَخْرِجْنَا مِنْ هَـٰذِهِ ٱلْقَرْيَةِ ٱلظَّالِمِ أَهْلُهَا وَٱجْعَل لَّنَا مِن لَّدُنكَ وَلِيًّا وَٱجْعَل لَّنَا مِن لَّدُنكَ نَصِيرًا ﴿٧٥﴾

**﴿75﴾നിങ്ങൾക്കെന്താണ്, നിങ്ങൾ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യാതെ (ഇരിക്കുവാൻ)? പുരുഷന്മാരും, സ്ത്രീകളും, കുട്ടികളുമാകുന്ന ബലഹീനരായുള്ളവരുടെ വിഷയത്തിലും (യുദ്ധം ചെയ്യാതിരിക്കുവാൻ)? (അതെ, ഇങ്ങിനെ) പറയുന്നവരുടെ: 'ഞങ്ങളുടെ റബ്ബേ, ആൾക്കാർ അക്രമികളായുള്ള ഈ രാജ്യത്തിൽ നിന്ന് ഞങ്ങളെ നീ പുറപ്പെടുവിച്ചു(മോചിപ്പിച്ചു) തരേണമേ! നിന്റെ വകയായി, ഞങ്ങൾക്ക് ഒരു രക്ഷാകർത്താവിനെ ഏർപ്പെടുത്തിത്തരുകയും വേണമേ! നിന്റെ വകയായി ഞങ്ങൾക്ക് ഒരു സഹായകനെ ഏർപ്പെടുത്തിത്തരുകയും ചെയ്യേണമേ!'**

---

﴿74﴾ فَلْيُقَاتِلْ എന്നാൽ യുദ്ധം ചെയ്യട്ടെ فِيسَبِيلِ മാർഗത്തിൽ اللَّهِ അല്ലാഹുവിന്റെ الَّذِينَيَشْرُونَ വിൽക്കുന്നവർ الْحَيَاةَالدُّنْيَا ഐഹിക ജീവിതത്തെ بِالآخِرَةِ പരലോകത്തിന് وَمَنْيُقَاتِلْ വല്ലവനും യുദ്ധം ചെയ്യുന്നതായാൽ فِيسَبِيلِاللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ فَيُقْتَلْ എന്നിട്ടവൻ കൊല്ലപ്പെട്ടാൽ أَوْيَغْلِبْ അല്ലെങ്കിൽ വിജയിച്ചാൽ فَسَوْفَ എന്നാൽ വഴിയെ(പിറകെ) نُؤْتِيهِ നാം അവന് നൽകും أَجْرًاعَظِيمًا വമ്പിച്ച പ്രതിഫലം ﴿75﴾ وَمَالَكُمْ നിങ്ങൾക്കെന്താണ് لاتُقَاتِلُونَ നിങ്ങൾ യുദ്ധം ചെയ്യാതെ, യുദ്ധം ചെയ്യുന്നില്ല فِيسَبِيلِاللَّهِ. അല്ലാഹുവിന്റെ മാർഗത്തിൽ وَالْمُسْتَضْعَفِينَ ബലഹീനരായവരിലും, ദുർബ്ബലരായി ഗണിക്കപ്പെടുന്നവരുടെ കാര്യത്തിലും مِنَالرِّجَالِ പുരുഷന്മാരാകുന്ന, പുരുഷന്മാരിൽ നിന്നും وَالنِّسَاءِ സ്ത്രീകളും وَالْوِلْدَانِ കുട്ടികളും الَّذِينَيَقُولُونَ പറഞ്ഞുകൊണ്ടിരിക്കുന്നവരായ رَبَّنَاأَخْرِجْنَا റബ്ബേ ഞങ്ങളെ നീ പുറത്താക്കിത്തരേണമേ مِنْهَـٰذِهِالْقَرْيَةِ ഈ രാജ്യത്തു നിന്ന് الظَّالِمِ അക്രമി(കൾ) ആയ أَهْلُهَا അതിലെ ആൾക്കാർ وَاجْعَللَنَا ഞങ്ങൾക്ക് നീ ആക്കി (ഏർപ്പെടുത്തി - ഉണ്ടാക്കി)ത്തരുകയും വേണമേ مِنْلَدُنْكَ നിന്റെ പക്കൽ നിന്ന് (നിന്റെ വകയായി) وَلِيًّا ഒരു രക്ഷകനെ, ബന്ധുവെ, കൈകാര്യക്കാരനെ, മിത്രത്തെ وَاجْعَللَنَا ഞങ്ങൾക്ക് നീ ആക്കിത്തരുകയും വേണമേ مِنْلَدُنْكَ നിന്റെ പക്കൽ നിന്ന് نَصِيرًا ഒരു സഹായകനെ

ഐഹിക സുഖസൗകര്യങ്ങളെ ലക്ഷ്യം വെച്ചുകൊണ്ടിരിക്കുന്നതുകൊണ്ടാണ് കപടവിശ്വാസികൾ കഴിഞ്ഞ വചനത്തിൽ പ്രസ്താവിച്ച നിലപാട് സ്വീകരിക്കുവാൻ കാരണം. എന്നാൽ, പാരത്രിക നേട്ടങ്ങൾ ലക്ഷ്യംവെക്കുകയും, അതിനുവേണ്ടി ഐഹിക സുഖസൗകര്യങ്ങൾ ത്യജിക്കുവാൻ തയ്യാറാവുകയും ചെയ്യുന്നവർ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്‌വാൻ ഒട്ടും മടിക്കേണ്ടതില്ല. യുദ്ധത്തിൽ കൊല്ലപ്പെട്ടാലും, വിജയം വരിച്ചാലും – രണ്ടായാലും, ശരി – അല്ലാഹു അവർക്ക് വമ്പിച്ച പ്രതിഫലം നൽകുകതന്നെ ചെയ്യും എന്നത്രെ ആദ്യത്തെ വചനത്തിന്റെ താല്പര്യം. അല്ലാഹുവിന്റെ ദീനിനെ നിലനിറുത്തുന്ന വിഷയത്തിലും, ശത്രുക്കളുടെ അക്രമ മർദ്ദനങ്ങളിൽനിന്ന് രക്ഷപ്പെടുവാൻ മാർഗമില്ലാതെ സങ്കടപ്പെട്ടുകൊണ്ടിരിക്കുന്ന ദുർബ്ബരായ സ്ത്രീപുരുഷന്മാരുടെയും കുട്ടികളുടെയും കാര്യത്തിലും യുദ്ധം ചെയ്‌വാൻ നിങ്ങൾ എന്തിനു മടിക്കണം! അതിനു സ്വയം മുന്നോട്ടു വരേണ്ടവരല്ലേ നിങ്ങൾ? എന്നിങ്ങിനെ സത്യവിശ്വാസികൾക്ക് യുദ്ധാവേശവും പ്രചോദനവും നൽകുന്നതാണ് രണ്ടാമത്തെ വചനം.

സത്യവിശ്വാസം സ്വീകരിക്കുകയും, അതിന്റെ പേരിൽ മുശ്‌രിക്കുകളുടെ അക്രമമർദ്ദനങ്ങൾക്ക് ഇരയായിത്തീരുകയും ചെയ്തിരുന്ന കുറേ ആളുകൾ മക്കയിലുണ്ടായിരുന്നു. മദീനയിലേക്കു ഹിജ്റഃ പോരുവാനോ, രാജ്യം ത്യജിച്ചു പോകുവാനോ ക്വുറൈശികൾ അവരെ അനുവദിച്ചിരുന്നില്ല. അവരെക്കുറിച്ചാണ് ദുർബ്ബലർ എന്നിവിടെ പറഞ്ഞത്. നിസ്സാഹായരും അവശരുമായിരുന്ന അവരുടെ ഹൃദയം നൊന്തുകൊണ്ട് തങ്ങൾക്ക് രക്ഷ നൽകുവാൻ വേണ്ടി അവർ ചെയ്തുകൊണ്ടിരുന്ന പ്രാർഥനകളാണ് അല്ലാഹു ഉദ്ധരിച്ചത്. വളരെയൊന്നും താമസിയാതെത്തന്നെ അല്ലാഹു ആ പ്രാർഥനക്ക് ഉത്തരം നൽകുകയും ചെയ്തു. മക്കാ വിജയത്തോടുകൂടി അവർക്ക് മക്കായിൽ തന്നെ സ്വതന്ത്രമായി സ്വൈരജീവിതം നയിക്കുവാൻ സാധ്യമായിത്തീർന്നു.

ٱلَّذِينَ ءَامَنُوا۟ يُقَـٰتِلُونَ فِى سَبِيلِ ٱللَّهِ

﴿76﴾ **വിശ്വസിച്ചവർ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യുന്നു;**

وَٱلَّذِينَ كَفَرُوا۟ يُقَـٰتِلُونَ فِى سَبِيلِ ٱلطَّـٰغُوتِ فَقَـٰتِلُوٓا۟ أَوْلِيَآءَ ٱلشَّيْطَـٰنِ

**അവിശ്വസിച്ചവരാകട്ടെ, 'ത്വാഗൂത്തി'ന്റെ [പിശാചാകുന്ന ദുർമൂർത്തിയുടെ] മാർഗത്തിൽ യുദ്ധം ചെയ്യുന്നു. അതിനാൽ, നിങ്ങൾ പിശാചിന്റെ മിത്രങ്ങളോട് യുദ്ധം ചെയ്യുവിൻ.**

إِنَّ كَيْدَ ٱلشَّيْطَـٰنِ كَانَ ضَعِيفًا ﴿٧٦﴾

**നിശ്ചയമായും, പിശാചിന്റെ തന്ത്രം ദുർബ്ബലമായതാകുന്നു.**

---

﴿76﴾ الَّذِينَ آمَنُوا വിശ്വസിച്ചവർ يُقَاتِلُونَ അവർ യുദ്ധം ചെയ്യുന്നു, ചെയ്യും فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ وَالَّذِينَ كَفَرُوا അവിശ്വസിച്ചവരാകട്ടെ يُقَاتِلُونَ അവർ യുദ്ധം ചെയ്യുന്നു فِي سَبِيلِ മാർഗത്തിൽ الطَّاغُوتِ ത്വാഗൂത്തിന്റെ, ദുർമൂർത്തിയുടെ (പിശാചിന്റെ) فَقَاتِلُوا . അതിനാൽ(എന്നാൽ) നിങ്ങൾ യുദ്ധം ചെയ്യുവിൻ أَوْلِيَاءَ ബന്ധുക്കളോട്, മിത്രങ്ങളോട് الشَّيْطَانِ പിശാചിന്റെ إِنَّ كَيْدَ നിശ്ചയമായും തന്ത്രം

ضَعِيفًا ആയിരിക്കുന്നു كَانَ ആകുന്നു. الشَّيْطَانِ പിശാചിന്റെ (ചതി - കെണി) ദുർബ്ബലമായത്, അശക്തമായത്.

---

അല്ലാഹുവിന്റെ ശത്രുവായ പിശാചിന്റെ കക്ഷിക്ക് എത്രതന്നെ പിൻബലവും പ്രതാപവുമുണ്ടെങ്കിലും അല്ലാഹുവിന്റെ കക്ഷിക്കാണ് അവസാനം വിജയവും ശക്തിയും കൈവരുക എന്നു സാരം. ത്വാഗൂത്തി(**طاغوت**)ന്റെ അർഥങ്ങളെക്കുറിച്ചു മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. പിശാചുക്കളും, ആരാധ്യവസ്തുക്കളുമടക്കമുള്ള എല്ലാ ദുർമൂർത്തികളുമാണുദ്ദേശ്യമെന്ന് മുമ്പ് ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു.

## വിഭാഗം - 11

أَلَمْ تَرَ إِلَى ٱلَّذِينَ قِيلَ لَهُمْ كُفُّوٓا۟ أَيْدِيَكُمْ وَأَقِيمُوا۟ ٱلصَّلَوٰةَ وَءَاتُوا۟ ٱلزَّكَوٰةَ

**﴾77﴿ യാതൊരു കൂട്ടരെ നീ (നോക്കി)ക്കണ്ടില്ലേ? അവരോട് 'നിങ്ങളുടെ കൈകളെ (യുദ്ധത്തിൽ നിന്നും) നിങ്ങൾ തടഞ്ഞു വെക്കുവിൻ; നിങ്ങൾ നമസ്കാരം നിലനിറുത്തുകയും, സകാത്ത് കൊടുക്കുകയും ചെയ്യുവിൻ' എന്ന് പറയപ്പെട്ടു;**

فَلَمَّا كُتِبَ عَلَيْهِمُ ٱلْقِتَالُ إِذَا فَرِيقٌ مِّنْهُمْ يَخْشَوْنَ ٱلنَّاسَ كَخَشْيَةِ ٱللَّهِ أَوْ أَشَدَّ خَشْيَةً ۚ

**അങ്ങനെ, അവരുടെമേൽ യുദ്ധം നിയമിക്കപ്പെട്ടപ്പോൾ, അപ്പോൾ (അതാ), അവരിൽനിന്ന് ഒരു വിഭാഗം, അല്ലാഹുവിനെ ഭയപ്പെടുന്നതുപോലെ - അഥവാ (അതിലും) കൂടുതൽ ശക്തിമത്തായ ഭയപ്പാട് - മനുഷ്യരെ ഭയപ്പെടുന്നു!**

وَقَالُوا۟ رَبَّنَا لِمَ كَتَبْتَ عَلَيْنَا ٱلْقِتَالَ لَوْلَآ أَخَّرْتَنَآ إِلَىٰٓ أَجَلٍ قَرِيبٍ ۗ

**അവർ പറയുകയും ചെയ്തു: 'ഞങ്ങളുടെ റബ്ബേ, എന്തിനാണ് നീ ഞങ്ങളുടെ മേൽ യുദ്ധം നിയമിച്ചത്?! അടുത്ത ഒരവധിവരേക്ക് ഞങ്ങളെ നീ പിന്തിച്ചു (ഒഴിവാക്കി) തന്നുകൂടേ!'**

قُلْ مَتَـٰعُ ٱلدُّنْيَا قَلِيلٌ وَٱلْـَٔاخِرَةُ خَيْرٌ لِّمَنِ ٱتَّقَىٰ وَلَا تُظْلَمُونَ فَتِيلًا ﴿٧٧﴾

**പറയുക: 'ഇഹത്തിലെ (സുഖത്തിന്റെ) അനുഭവം തുച്ഛമായതാണ്. പരലോകമാകട്ടെ, സൂക്ഷ്മത പാലിക്കുന്നവർക്ക് ഏറ്റവും ഉത്തമവുമാകുന്നു. നിങ്ങൾ ഒരു തരിമ്പോളം അക്രമിക്കപ്പെടുന്നതുമല്ല.**

﴾77﴿ أَلَمْ تَرَ നീ കണ്ടില്ലേ, നോക്കുന്നില്ലേ إِلَى الَّذِينَ യാതൊരു കൂട്ടരെ (കൂട്ടരിലേക്ക്) قِيلَ لَهُمْ അവരോട് പറയപ്പെട്ടു كُفُّوا നിങ്ങൾ തടഞ്ഞുവെക്കുവിൻ, ഒതുക്കി നിറുത്തുവിൻ أَيْدِيَكُمْ നിങ്ങളുടെ കൈകളെ وَأَقِيمُوا നിങ്ങൾ നിലനിറുത്തുകയും ചെയ്യുവിൻ الصَّلَاةَ നമസ്കാരം وَآتُوا നിങ്ങൾ കൊടുക്കുകയും ചെയ്യുവിൻ الزَّكَاةَ സകാത്ത് فَلَمَّا كُتِبَ അങ്ങനെ (എന്നിട്ട്) നിയമിക്ക(നിർബ്ബന്ധമാക്ക)പ്പെട്ടപ്പോൾ عَلَيْهِمُ അവരുടെമേൽ الْقِتَالُ യുദ്ധം إِذَا فَرِيقٌ അപ്പോൾ(അതാ) ഒരു വിഭാഗം (കൂട്ടർ - സംഘം) مِنْهُمْ അവരിൽനിന്ന് يَخْشَوْنَ അവർ ഭയപ്പെടുന്നു النَّاسَ മനുഷ്യരെ كَخَشْيَةِ ഭയപ്പാടു(ഭയപ്പെടുന്നതു)പോലെ اللَّهِ അല്ലാഹുവിനെ أَوْ أَشَدَّ അല്ലെങ്കിൽ കൂടുതൽ കടുത്ത, ശക്തമായ خَشْيَةً ഭയപ്പാട് وَقَالُوا അവർ പറയുകയും ചെയ്തു رَبَّنَا ഞങ്ങളുടെ റബ്ബേ لِمَ كَتَبْتَ എന്തിനാണു നീ നിയമിച്ചത്, നിർബന്ധമാക്കി عَلَيْنَا ഞങ്ങളുടെ മേൽ الْقِتَالَ യുദ്ധം لَوْلَا أَخَّرْتَنَا നീ(നിനക്ക്) ഞങ്ങളെ പിന്തിച്ചു (ഒഴിവാക്കി)ക്കൂടേ إِلَى أَجَلٍ ഒരവധിവരെ قَرِيبٍ അടുത്തതായ قُلْ നീ പറയുക مَتَاعُ الدُّنْيَا ഇഹത്തിലെ വിഭവം (അനുഭവം, സുഖം, സാമഗ്രികൾ) قَلِيلٌ അൽപമായതാണ് وَالْآخِرَةُ പരലോകമാകട്ടെ خَيْرٌ (ഏറ്റം) ഉത്തമമാണ് لِمَنِ اتَّقَى സൂക്ഷ്മത പാലിക്കുന്നവർക്ക് وَلَا تُظْلَمُونَ നിങ്ങൾ അക്രമം (അനീതി) ചെയ്യപ്പെടുകയുമില്ല فَتِيلًا ഒരു തരിമ്പും, ഒരളവും

أَيْنَمَا تَكُونُوا۟ يُدْرِككُّمُ ٱلْمَوْتُ وَلَوْ كُنتُمْ فِى بُرُوجٍ مُّشَيَّدَةٍ ۗ وَإِن تُصِبْهُمْ حَسَنَةٌ يَقُولُوا۟ هَـٰذِهِۦ مِنْ عِندِ ٱللَّهِ ۖ

﴾78﴿ **'നിങ്ങൾ എവിടെ(ത്തന്നെ) ആയിരുന്നാലും മരണം നിങ്ങൾക്ക് പിടിപെടുന്നതാണ്; നിങ്ങൾ (ഭദ്രമായി) കെട്ടി ഉയർത്തപ്പെട്ട കൊത്തളങ്ങളിലായിരുന്നാലും ശരി.' (നബിയേ) അവർക്ക് വല്ല നന്മയും ബാധിക്കുന്നുവെങ്കിൽ അവർ പറയും: 'ഇതു അല്ലാഹുവിന്റെ പക്കൽ നിന്നുള്ളതാണ്' എന്ന്.**

وَإِن تُصِبْهُمْ سَيِّئَةٌ يَقُولُوا۟ هَـٰذِهِۦ مِنْ عِندِكَ ۚ قُلْ كُلٌّ مِّنْ عِندِ ٱللَّهِ ۖ

**അവർക്ക് വല്ല തിന്മയും ബാധിക്കുന്നുവെങ്കിലോ, അവർ പറയും; 'ഇത് നിന്റെ പക്കൽ നിന്നുള്ളതാണ്' എന്ന്. പറയുക: 'എല്ലാം (തന്നെ) അല്ലാഹുവിന്റെ പക്കൽ നിന്നുള്ളതാണ്.'**

فَمَالِ هَـٰٓؤُلَآءِ ٱلْقَوْمِ لَا يَكَادُونَ يَفْقَهُونَ حَدِيثًا ﴿٧٨﴾

**എന്നാൽ, ഈ ജനങ്ങൾക്കെന്താണ് - അവർ ഒരു വിഷയവും ഗ്രഹിക്കുമാറാകുന്നില്ല?!**

﴾78﴿ أَيْنَمَا എവിടെത്തന്നെ تَكُونُوا നിങ്ങളായിരുന്നാലും يُدْرِكْكُمُ നിങ്ങളെ പിടിപെടും, കണ്ടുമുട്ടും, നിങ്ങളെ പ്രാപിക്കും الْمَوْتُ മരണം وَلَوْ كُنْتُمْ നിങ്ങൾ ആയിരുന്നാലും ശരി فِي بُرُوجٍ കൊത്തളങ്ങളിൽ, കോട്ടകളിൽ, മണിമാളികകളിൽ مُشَيَّدَةٍ കെട്ടിപ്പൊക്കപ്പെട്ട وَإِنْ تُصِبْهُمْ അവർക്കു ബാധിക്കുന്നുവെങ്കിൽ حَسَنَةٌ വല്ല നന്മയും, ഒരു നന്മ يَقُولُوا അവർ പറയും هَٰذِهِ ഇത് مِنْ عِنْدِ اللَّهِ അല്ലാഹുവിന്റെ അടുക്കൽനിന്നാണ് وَإِنْ تُصِبْهُمْ അവർക്കു ബാധിക്കുന്നുവെങ്കിലോ سَيِّئَةٌ വല്ല(ഒരു) തിന്മയും يَقُولُوا അവർ പറയും هَٰذِهِ ഇത് مِنْ عِنْدِكَ നിന്റെ അടുക്കൽ നിന്നാണ് قُلْ നീ പറയുക كُلٌّ എല്ലാം(തന്നെ) مِنْ عِنْدِ اللَّهِ അല്ലാഹുവിന്റെ അടുക്കൽനിന്നാണ് فَمَا എന്നാൽ എന്താണ് لِهَٰؤُلَاءِ ഈ കൂട്ടർക്ക് الْقَوْمِ (ഈ)ജനത(യായ) لَا يَكَادُونَ അവർ ആകുമാറാകുന്നില്ല يَفْقَهُونَ ഗ്രഹിക്കു(മാറാകുന്നില്ല) حَدِيثًا ഒരു വിഷയവും, വൃത്താന്തവും

مَّآ أَصَابَكَ مِنْ حَسَنَةٍ فَمِنَ ٱللَّهِ ۖ وَمَآ أَصَابَكَ مِن سَيِّئَةٍ فَمِن نَّفْسِكَ

**﴾79﴿ നന്മയായിട്ട് നിനക്ക് എന്തു (തന്നെ) ബാധിച്ചാലും (അത്) അല്ലാഹുവിങ്കൽ നിന്നത്രെ; തിന്മ കയായിട്ട് നിനക്ക് എന്തു (തന്നെ) ബാധിച്ചാലും (അതു) നിന്നിൽ നിന്നുമത്രെ (ഉണ്ടാകുന്നത്).**

وَأَرْسَلْنَٰكَ لِلنَّاسِ رَسُولًا ۚ وَكَفَىٰ بِٱللَّهِ شَهِيدًا ﴿٧٩﴾

**നിന്നെ നാം മനുഷ്യർക്ക് റസൂലായി [ദൂതനായി] അയക്കു കയും ചെയ്തിരിക്കുന്നു. സാക്ഷി യായി അല്ലാഹു (തന്നെ) മതി താനും.**

﴾79﴿ مَا أَصَابَكَ നിനക്കു ബാധിച്ചത് (എന്തും) مِنْ حَسَنَةٍ നൻമയായിട്ട് فَمِنَ اللَّهِ അല്ലാഹുവിങ്കൽനിന്നാണ് وَمَا أَصَابَكَ നിനക്ക് ബാധിച്ചതോ, എന്തു ബാധിച്ചാലും مِنْ سَيِّئَةٍ തിന്മയായിട്ട് فَمِنْ نَفْسِكَ നിന്റെ സ്വന്തത്തിൽനിന്നാണ്, നിന്നിൽ നിന്നു തന്നെ وَأَرْسَلْنَاكَ നിന്നെ നാം അയക്കുകയും ചെയ്തിരിക്കുന്നു لِلنَّاسِ മനുഷ്യർക്ക് رَسُولًا റസൂലായി, ദൂതനായി وَكَفَى മതി താനും بِاللَّهِ അല്ലാഹു തന്നെ شَهِيدًا സാക്ഷിയായി

ഇസ്‌ലാമിന്റെ ആരംഭകാലത്ത് – മുസ്‌ലിംകൾ മക്കായിലായിരുന്നപ്പോൾ – തന്നെ നമസ്കാരവും സകാത്തും മുസ്‌ലിംകൾക്ക് നിർബന്ധമാക്കപ്പെട്ടിരുന്നു. ഇന്നു നിലവിലുള്ള പ്രത്യേക രീതിയിലായിരുന്നില്ല അന്നത്തെ സകാത്ത് എന്നുമാത്രം. എന്നാൽ, ശത്രുക്കളുമായി യുദ്ധം ചെയ്‌വാനുള്ള അനുവാദം അവർക്ക് നൽകപ്പെട്ടിരുന്നില്ല. ശത്രുക്കളുടെ അക്രമ മർദ്ദനങ്ങൾക്കെതിരിൽ കഴിയുന്ന ശക്തി ഉപയോഗിച്ചു യുദ്ധം നടത്തിയാൽ കൊള്ളാമെന്ന് സത്യവിശ്വാസികൾക്ക് അതിയായ ആഗ്രഹമുണ്ടായിരുന്നു. പക്ഷേ, തൽക്കാലം ക്ഷമയും സഹനവും കൈക്കൊള്ളുവാനായിരുന്നു കൽപന. പല നിലക്കും അന്നത്തെ പരിതഃസ്ഥിതി യുദ്ധത്തിന്

അനുകൂലമായിരുന്നില്ല. മുസ്‌ലിംകളുടെ എണ്ണവും ശക്തിയും കുറവായിരുന്നതും, ഇരു കൂട്ടരും മക്കാ പരിസരങ്ങളിൽ നിവസിച്ചു വരുന്ന സ്ഥിതിക്ക് ഹറമിൽ വെച്ചു യുദ്ധവും സംഘട്ടനവും നടക്കുവാൻ ഇടയായിത്തീരുമെന്നതും അതിന് കാരണമായിരുന്നു. മുസ്‌ലിംകൾ മദീനായിൽ ചെന്നശേഷം, അനുകൂലമായ ഒരന്തരീക്ഷം സംജാതമായപ്പോൾ, അവർ മുമ്പ് ആഗ്രഹിച്ചും ആവശ്യപ്പെട്ടുകൊണ്ടുമിരുന്ന പ്രകാരം യുദ്ധം ചെയ്തുകൊള്ളുവാനുള്ള കൽപന അവതരിച്ചു.

കപടവിശ്വാസികളും ദുർബ്ബലവിശ്വാസികളുമായ ആളുകളിൽ ഈ കൽപന വളരെ അസ്വാസ്ഥ്യം ഉളവാക്കി. ശത്രുക്കളെ നേരിടുന്നതിലുള്ള ഭയവും, മരണഭീതിയും അവരെ അലട്ടി. റബ്ബേ! എന്തിന് ഈ യുദ്ധം നിർബന്ധമാക്കി? ഞങ്ങളുടെ സ്വാഭാവികമായ മരണത്തിനു മുമ്പ് തന്നെ ശത്രുക്കളുടെ കൈക്ക് ഞങ്ങൾ മരിക്കേണ്ടിവരുമല്ലോ! ഞങ്ങളെ കുറേ കാലം കൂടി ജീവിക്കുവാൻ വിട്ടു തന്നുകൂടേ?! എന്നൊക്കെ അവർക്ക് പരാതിയും ആക്ഷേപവുമായി. ഇതിനു മറുപടി നൽകുവാൻ അല്ലാഹു നബിﷺയോട് കൽപിക്കുന്നു. മറുപടിയുടെ സാരം ഇതാണ്: ഇഹലോകത്തു എത്രതന്നെ സുഖജീവിതം ലഭിച്ചാലും പരലോകത്തെ അപേക്ഷിച്ചു അത് വളരെ തുച്ഛം മാത്രമാണ്. അല്ലാഹുവിന്റെ ആജ്ഞകൾ അനുസരിച്ചുകൊണ്ട് അവനെ സൂക്ഷിച്ച് പോരുന്നവർക്ക് അതിനെക്കാൾ ഏറ്റവും നല്ല ജീവിതം പരലോക ജീവിതമാകുന്നു. അത് അനശ്വരവും സുഖസമ്പൂർണവുമായിരിക്കും. അവന്റെ ആജ്ഞയനുസരിച്ച് നിങ്ങൾ ചെയ്യുന്ന കർമങ്ങളോ, അതിൽ നിങ്ങൾ വരിക്കേണ്ടിവരുന്ന ത്യാഗങ്ങളോ ഒന്നുംതന്നെ നിങ്ങൾക്ക് തരിമ്പു പോലും നഷ്ടപ്പെടുകയില്ല. മരണമാകട്ടെ, അത് എപ്പോഴാണ്, എങ്ങിനെയാണ് എന്നൊക്കെ ഓരോരുത്തരുടേതും അല്ലാഹു കണക്കാക്കിയിട്ടുണ്ട്. അത് അപ്രകാരം തന്നെ സംഭവിക്കാതിരിക്കയില്ല. യുദ്ധത്തിലൊന്നും പങ്കെടുക്കാതെ നിങ്ങൾ വമ്പിച്ച കോട്ടകൾക്കുള്ളിൽ അടച്ചിരുന്നാലും അത് സംഭവിക്കുക തന്നെ ചെയ്യും. യുദ്ധം മൂലം നിങ്ങളുടെ ആയുഷ്കാലത്തിൽ കുറവോ, യുദ്ധം ചെയ്യാത്തതുമൂലം അതിൽ വർദ്ധനവോ ഉണ്ടാകുമെന്നു കരുതേണ്ട. ആകയാൽ, നിങ്ങളുടെ ഒഴികഴിവുകളും വേവലാതികളും അസ്ഥാനത്താകുന്നു. അല്ലാഹുവിന്റെ കൽപനക്ക് വഴങ്ങുകയാണ് നിങ്ങൾക്ക് ഉത്തമം. അല്ലാത്തപക്ഷം, നിങ്ങൾ നിങ്ങൾക്കുതന്നെ തീരാനഷ്ടം വരുത്തിവെക്കലായിരിക്കും അതിന്റെ ഫലം.

കപടവിശ്വാസികളുടെ മറ്റൊരു ആരോപണവും അതിനുള്ള മറുപടിയും ഈ വചനങ്ങളിൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. കപടവിശ്വാസികൾ മാത്രമല്ല യഹൂദികളും ഈ ആരോപണത്തിൽ പങ്കു വഹിച്ചിരുന്നതായും പറയപ്പെടുന്നു. ക്ഷേമം, സൗഖ്യം പോലെയുള്ള സന്തോഷകരമായ വല്ല അനുഭവങ്ങളും വരുമ്പോൾ അത് അല്ലാഹുവിന്റെ വകയായി തങ്ങൾക്ക് ലഭിച്ച നന്മയാണെന്ന് പറഞ്ഞു അവർ അഭിമാനം കൊള്ളും. മറിച്ച് ക്ഷാമം, ദുഃഖം മുതലായ വല്ല അനിഷ്ട കാര്യങ്ങളും ബാധിക്കുമ്പോൾ അത് നബിﷺ നിമിത്തം സംഭവിച്ച ദോഷമാണെന്ന് അവർ ജൽപിക്കുകയും ചെയ്യും. നബിﷺ മദീനയിൽ ചെന്ന ഉടനെ കുറച്ചുകാലം അവിടെ ക്ഷാമം ബാധിക്കുകയുണ്ടായെന്നും, അതാണ് അവർ ഇങ്ങനെ പറയുവാൻ കാരണമെന്നും ചില വ്യാഖ്യാതാക്കൾ പറഞ്ഞു കാണുന്നു. (അല്ലാഹുവിനറിയാം.) ഈ ആരോപണത്തിനും മറുപടി നൽകുവാൻ നബിﷺയോട് കൽപിക്കുന്നു. നന്മയാകട്ടെ, തിന്മയാകട്ടെ എല്ലാം അല്ലാഹു കണക്കാക്കുന്നതും സൃഷ്ടിക്കുന്നതുമാണ്. ഓരോന്നിനും ചില കാരണങ്ങളും സന്ദർഭങ്ങളും അവൻ നിശ്ചയിച്ചിട്ടുണ്ട്. അത്തരം കാര്യങ്ങളൊന്നും ഇവർ

ഗ്രഹിക്കുകയോ മനസ്സിലാക്കുകയോ ചെയ്യുന്നില്ല. വാസ്തവത്തിൽ എല്ലാം അല്ലാഹുവിങ്കൽ നിന്നുള്ളത് തന്നെയാണെങ്കിലും നന്മയും തിന്മയും തമ്മിൽ വ്യത്യാസമുണ്ട്. നന്മ അല്ലാഹുവിങ്കൽ നിന്നാണ് ഉത്ഭവിക്കുന്നത്. അതെ, അവന്റെ അനുഗ്രഹവും ഔദാര്യവും കൊണ്ടാണതുണ്ടാകുന്നത്. തിന്മയുടെ ഉത്ഭവം മനുഷ്യരിൽ നിന്നുതന്നെയാണ്. അതായത്, അവരുടെ പ്രവൃത്തിദോഷവും അനുസരണക്കേടുമാണതിന് കാരണം. എന്നിങ്ങിനെയാണ് മറുപടിയുടെ താൽപര്യം.

നന്മയും തിന്മയും അല്ലാഹുവിങ്കൽ നിന്നുതന്നെയാണ് സംഭവിക്കുന്നതെങ്കിലും രണ്ടും തമ്മിലുള്ള ഈ വ്യത്യാസമാണ് 79-ാം വചനത്തിലൂടെ ചൂണ്ടിക്കാട്ടുന്നത്. അതിൽ مَآأَصَابَكَ (നിനക്ക് ബാധിച്ചത്) എന്നു നബിﷺയെ അഭിമുഖീകരിച്ചു കൊണ്ടാണ് പറഞ്ഞിട്ടുള്ളതെന്ന് വെച്ച് മറ്റുള്ളവർക്ക് ബാധിക്കുന്നതൊന്നും അങ്ങിനെയല്ലെന്ന് ധരിക്കേണ്ടതില്ല. മറ്റൊരു സ്ഥലത്ത് കുറേകൂടി വ്യക്തമാക്കിക്കൊണ്ട് അല്ലാഹു പറയുന്നു: وَمَآأَصَابَكُم مِّن مُّصِيبَةٍ فَبِمَا كَسَبَتْ أَيْدِيكُمْ وَيَعْفُوا عَن كَثِيرٍ (നിങ്ങൾക്ക് എന്തൊരു വിപത്തു ബാധിച്ചാലും അത് നിങ്ങളുടെ കൈകൾ ചെയ്തുവെച്ചതു നിമിത്തമാകുന്നു. പലതിനെക്കുറിച്ചും അവൻ മാപ്പു നൽകുകയും ചെയ്യുന്നു.) (ശൂറാ - 30.) തുടർന്നു കൊണ്ട് നന്മയും തിന്മയും ഉണ്ടാക്കുന്നതിൽ നബിﷺക്ക് പങ്കില്ല എന്നും, നബിﷺയെ അല്ലാഹു അവന്റെ റസൂലാക്കി അയച്ചിരിക്കുകയാണ് - അവന്റെ ദൗത്യങ്ങൾ പ്രബോധനം ചെയ്യൽ മാത്രമാണ് അവിടുത്തെ ചുമതല - എന്നും, അത് ആർ സമ്മതിച്ചാലും ഇല്ലെങ്കിലും അതിന് മറ്റാരുടെയും തെളിവും സ്ഥിരീകരണവും ആവശ്യമില്ല എന്നും, അല്ലാഹുവിന്റെ സാക്ഷ്യം തന്നെ മതി എന്നും ചൂണ്ടിക്കാട്ടുന്നു.

ഈ വചനം, മറ്റു ചില ക്വുർആൻ വചനങ്ങളും ദുർവ്യാഖ്യാനം ചെയ്തുകൊണ്ട് 'ക്വദാക്വദ്റി'നെ (അല്ലാഹുവിന്റെ വിധിവ്യവസ്ഥയെ) നിഷേധിക്കുന്ന ചില യുക്തിവാദക്കാർ തങ്ങളുടെ പുതിയ വാദങ്ങൾക്ക് ന്യായീകരണം നൽകാറുണ്ട്. ഇത് സംബന്ധിച്ച് സൂ: ഹദീദിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ വേണ്ടത്ര വിവരിച്ചിട്ടുണ്ട്. കൂടുതൽ അറിയുവാൻ ആഗ്രഹിക്കുന്നവർ അവിടെ നോക്കുക.

| | |
|---|---|
| مَّن يُطِعِ ٱلرَّسُولَ فَقَدْ أَطَاعَ ٱللَّهَ | **﴾80﴿ റസൂലിനെ ആർ അനുസരിക്കുന്നുവോ അവൻ തീർച്ചയായും, അല്ലാഹുവിനെ അനുസരിച്ചു;** |
| وَمَن تَوَلَّىٰ فَمَآ أَرْسَلْنَٰكَ عَلَيْهِمْ حَفِيظًا ﴿٨٠﴾ | **ആരെങ്കിലും (അനുസരിക്കാതെ) തിരിഞ്ഞു കളയുന്ന പക്ഷം, (നബിയേ) അവരുടെ മേൽ കാവൽക്കാരനായി നിന്നെ നാം അയച്ചിട്ടില്ല.** |

﴾80﴿ مَنْ ആർ, വല്ലവനും يُطِعِ അനുസരിക്കുന്ന(തായാൽ) الرَّسُولَ റസൂലിനെ فَقَدْأَطَاعَ അവൻ തീർച്ചയായും അനുസരിച്ചു, അനുസരിച്ചു കഴിഞ്ഞു اللَّهَ അല്ലാഹുവിനെ وَمَنْ ആർ, വല്ലവനും تَوَلَّى തിരിഞ്ഞു കളഞ്ഞു(വോ) فَمَآأَرْسَلْنَاكَ എന്നാൽ നിന്നെ നാം അയച്ചിട്ടില്ല عَلَيْهِمْ അവരുടെ മേൽ, അവരിൽ حَفِيظًا

കാവൽക്കാര(പാറാവുകാര - സൂക്ഷിച്ചു കാക്കുന്നവ)നായി

റസൂലിനെ അനുസരിക്കൽ അല്ലാഹുവിനെ അനുസരിക്കൽതന്നെയാണെന്ന് പറഞ്ഞതിന്റെ താൽപര്യം 59-ാം വചനത്തിന്റെയും തുടർന്നുള്ള പല വചനങ്ങളുടെയും വ്യാഖ്യാനത്തിൽ മുമ്പ് വേണ്ടത്ര വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. ഇവിടെ അതാവർത്തിക്കേണ്ടതില്ല. റസൂലിനെ അനുസരിക്കുവാൻ തയ്യാറില്ലാത്തവരെ അനുസരിപ്പിക്കേണ്ടുന്ന ചുമതല അദ്ദേഹത്തിനില്ല; അല്ലാഹുവിന്റെ ദൗത്യം നിറവേറ്റലും, അതു ജനങ്ങൾക്ക് എത്തിച്ചുകൊടുക്കലും മാത്രമേ റസൂലിന് കടമയുള്ളൂ എന്നാണ് പിന്നീട് പറഞ്ഞതിന്റെ ഉദ്ദേശ്യം.

وَيَقُولُونَ طَاعَةٌ فَإِذَا بَرَزُوا۟ مِنْ عِندِكَ بَيَّتَ طَآئِفَةٌ مِّنْهُمْ غَيْرَ ٱلَّذِى تَقُولُ

**﴾81﴿ അവർ പറയും; 'അനുസരണം' എന്ന്! എന്നിട്ട് നിന്റെ അടുക്കൽ നിന്ന് അവർ വെളിയിൽ പോയാൽ, അവരിൽ നിന്ന് ഒരു കൂട്ടർ തങ്ങൾ(ആദ്യം) പറയുന്നതല്ലാത്തതിനു രാത്രി പരിപാടിയിടുക [ഗൂഢാലോചന നടത്തുക]യായി**

وَٱللَّهُ يَكْتُبُ مَا يُبَيِّتُونَ ۖ فَأَعْرِضْ عَنْهُمْ وَتَوَكَّلْ عَلَى ٱللَّهِ ۚ

**അല്ലാഹുവാകട്ടെ, അവർ രാത്രി പരിപാടിയിടുന്ന [ഗൂഢാലോചന നടത്തുന്ന]ത് രേഖപ്പെടുത്തുകയും ചെയ്യുന്നു. ആകയാൽ, അവരെക്കുറിച്ച് നീ അവഗണിച്ചേക്കുക; അല്ലാഹുവിന്റെ മേൽ നീ ഭരമേൽപിക്കുകയും ചെയ്തുകൊള്ളുക.**

وَكَفَىٰ بِٱللَّهِ وَكِيلًا ﴿٨١﴾

**ഭരമേൽപിക്കപ്പെടുന്നവനായി അല്ലാഹു (തന്നെ) മതി.**

﴾81﴿ وَيَقُولُونَ അവർ പറയും; പറയുകയും ചെയ്യുന്നു طَاعَةٌ അനുസരണം فَإِذَا بَرَزُوا എന്നിട്ടവർ വെളിയിൽ പോയാൽ مِنْ عِندِكَ നിന്റെ അടുക്കൽ നിന്ന് بَيَّتَ രാത്രി പരിപാടിയിടും, ഗൂഢാലോചന നടത്തുകയായി طَائِفَةٌ ഒരു വിഭാഗം, കൂട്ടർ مِنْهُمْ അവരിൽ നിന്ന് غَيْرَ الَّذِي യാതൊന്നല്ലാത്തതിന് تَقُولُ അത്(അവർ) പറയുന്നു وَاللَّهُ അല്ലാഹുവാകട്ടെ يَكْتُبُ രേഖപ്പെടുത്തുന്നു, എഴുതിവെക്കും مَا يُبَيِّتُونَ അവർ രാപരിപാടിയിടുന്നത് فَأَعْرِضْ അതിനാൽ നീ തിരിഞ്ഞു കളയുക (അവഗണിക്കുക) عَنْهُمْ അവരെപ്പറ്റി وَتَوَكَّلْ ഭരമേൽപിക്കുകയും ചെയ്യുക عَلَى اللَّهِ അല്ലാഹുവിന്റെ മേൽ وَكَفَىٰ بِاللَّهِ അല്ലാഹു മതി وَكِيلًا ഭരമേൽപിക്കപ്പെടുന്നവനായി, ഭരമേൽക്കുന്നവൻ

കപടവിശ്വാസികളുടെ ഒരു ദുഃസ്വഭാവമാണിതും. നബി ﷺ വല്ലതും കൽപിക്കുകയോ, വല്ല ദൈവീക സന്ദേശങ്ങളും കേൾപ്പിക്കുകയോ ചെയ്യുമ്പോൾ, അത് ശരിക്കും അനുസരിക്കുവാൻ തങ്ങൾ തയ്യാറാണെന്നു പറഞ്ഞു സന്നദ്ധത പ്രകടിപ്പിക്കും.

അവിടം വിട്ടുപോയാൽ, അവർ പരസ്പരം ഗൂഢാലോചന നടത്തി അതിനെതിരായ പരിപാടികൾ ആസൂത്രണം ചെയ്കയും ചെയ്യും. അതൊക്കെ അല്ലാഹു അറിയുകയും, രേഖപ്പെടുത്തി വെക്കുകയും ചെയ്യുന്നുണ്ടെന്നും, അതിന്റെ ഫലം വഴിയെ അവർതന്നെ അനുഭവിക്കേണ്ടിവരുമെന്നും അവരെ അല്ലാഹു താക്കീത് ചെയ്യുന്നു. എന്നാൽ, അവരെപ്പറ്റി അവരുടെ ഇത്തരം ചെയ്തികൾ നബിﷺ മനസ്സിലാക്കി വെച്ചാൽ മതി. അല്ലാതെ അതിന് വല്ല വിലയും കൽപിക്കുകയോ നടപടിയെടുക്കുകയോ വേണ്ടതില്ല, അല്ലാഹുവിന്റെമേൽ ഭരമേൽപിക്കുകയേ വേണ്ടൂ, വേണ്ടുന്ന നടപടികൾ അവൻതന്നെ എടുത്തുകൊള്ളും, എന്നൊക്കെ നബിﷺയെ ഉണർത്തുകയും ചെയ്യുന്നു.

أَفَلَا يَتَدَبَّرُونَ ٱلْقُرْءَانَ ۚ وَلَوْ كَانَ مِنْ عِندِ غَيْرِ ٱللَّهِ لَوَجَدُوا۟ فِيهِ ٱخْتِلَـٰفًا كَثِيرًا ﴿٨٢﴾

**﴾82﴿ എന്നാൽ, അവർ ക്വുർആനെക്കുറിച്ച് ഉറ്റാലോചിക്കുന്നില്ലേ?! അത്, അല്ലാഹു അല്ലാത്ത (മറ്റുവല്ല) വരുടെ അടുക്കൽ നിന്നുമായിരുന്നുവെങ്കിൽ, വളരെ പരസ്പര വ്യത്യാസം അതിൽ അവർ കണ്ടെത്തുകതന്നെ ചെയ്യുമായിരുന്നു.**

---

﴾82﴿ أَفَلَا يَتَدَبَّرُونَ അപ്പോൾ അവർ ഉറ്റാലോചിക്കുന്നില്ലേ الْقُرْآنَ ക്വുർആനെ وَلَوْ كَانَ അതായിരുന്നെങ്കിൽ مِنْ عِنْدِ അടുക്കൽനിന്ന് غَيْرِ اللَّهِ അല്ലാഹു അല്ലാത്തവരുടെ لَوَجَدُوا അവർ കണ്ടെത്തുകതന്നെ ചെയ്യുമായിരുന്നു فِيهِ അതിൽ اخْتِلَافًا പരസ്പരവ്യത്യാസം, ഭിന്നിപ്പ്, വിയോജിപ്പ് كَثِيرًا വളരെ, ധാരാളം

---

ക്വുർആന്റെ പ്രസ്താവനകളെക്കുറിച്ച് ഉറ്റാലോചിച്ചു ചിന്തിക്കാത്തതാണ് അങ്ങിനെയുള്ള വികൃത മനഃസ്ഥിതി അവരിലുണ്ടാവാൻ കാരണമെന്നും, അതുകൊണ്ട് ക്വുർആൻ മനസ്സിരുത്തി ചിന്തിക്കുകയാണ് വേണ്ടതെന്നും അവരെ അല്ലാഹു ഓർമിപ്പിക്കുന്നു. അന്നത്തെ കപടവിശ്വാസികൾക്കോ, അക്കാലത്തുള്ള ആളുകൾക്കോ മാത്രം ബാധകമായ ഒരറിയിപ്പല്ല ഇത്. ഏത് കാലത്തുമുള്ള എല്ലാവരെയും ബാധിക്കുന്ന അറിയിപ്പാണിത്. ഈ ഗ്രന്ഥം അല്ലാഹുവിൽനിന്ന് അവതരിച്ചതല്ല - മറ്റാരുടെയെങ്കിലും കൃതിയാണ് - എന്നുവരികിൽ, നിശ്ചയമായും അതിൽ പല വ്യത്യാസങ്ങളും വിയോജിപ്പുകളും കാണാവുന്നതാണ് എന്നുള്ള അല്ലാഹുവിന്റെ വാക്യം നിഷ്പക്ഷ ബുദ്ധിയും, സത്യാന്വേഷണ മനഃസ്ഥിതിയുമുള്ള ഏവരെയും ഇരുത്തിച്ചിന്തിപ്പിക്കുവാൻ പോരുന്നതാണ്. ഒരു രാഷ്ട്രത്തിലെ ഏറ്റവും വലിയ ബുദ്ധിശാലികളും, അറിവിലും പരിജ്ഞാനത്തിലും ഉച്ചകോടിയിലെത്തിയവരുമായ ഒരു സംഘം ആളുകൾ ഒത്തുചേർന്ന് മാസക്കണക്കിലും കൊല്ലക്കണക്കിലും കാലം തലപുകഞ്ഞാലോചിച്ചു സർവ്വസമ്മതമായി രൂപീകരിക്കപ്പെടുന്ന ഭരണഘടനകളും നിയമവ്യവസ്ഥകളും അധികം താമസിയാതെ തന്നെ - പരസ്പര വൈരുദ്ധ്യവും അപ്രായോഗികതയും കാരണമായി - തൽകർത്താക്കളുടെ കൈക്കുതന്നെ മാറ്റേണ്ടിവരുന്ന ഗതികേട് മിക്ക രാജ്യങ്ങളിലും നാം ഇന്നു കണ്ടുകൊണ്ടിരിക്കുന്ന അനുഭവമാണല്ലോ.

ക്വുർആനെ സംബന്ധിച്ച് അത് വിഭാവനം ചെയ്യുന്ന തത്വങ്ങളിലോ, അതിന്റെ സിദ്ധാന്തങ്ങളിലോ, ആ തത്വ സിദ്ധാന്തങ്ങളെ യഥാർഥീകരിക്കുന്ന അതിന്റെ നിയമ നിർദ്ദേശങ്ങളിലോ - ഒന്നും തന്നെ - ഇന്നു ഇക്കാലം വരെ അങ്ങിനെയുള്ള ഒരു

ഗതികേടും സംഭവിച്ചിട്ടില്ല. മേലിൽ സംഭവിക്കുകയുമില്ലെന്ന് തീർത്തു പറയാം. എന്നാൽ, ക്വുർആനോട് പ്രത്യക്ഷമായോ പരോക്ഷമായോ ശത്രുതയും പകയും പുലർത്തിപ്പോരുന്നവർക്കും അതിന്റെ തത്വസിദ്ധാന്തങ്ങളിൽ ചിലത് തങ്ങളുടെ താൽപര്യങ്ങൾക്ക് യോജിക്കായ്കനിമിത്തം അവയോട് അവജ്ഞതോന്നുന്നവർക്കും ഭൗതിക താല്പര്യങ്ങൾക്ക് മുന്തൂക്കം നൽകുന്നവർക്കുമൊക്കെ ഈ യാഥാർഥ്യം അംഗീകരിക്കുവാൻ മനഃപ്രയാസമുണ്ടാകുക സ്വാഭാവികമത്രെ. വേണമെങ്കിൽ, അത്തരക്കാർ ക്വുർആനിൽ ചില പരസ്പര വ്യത്യാസങ്ങളോ, വിയോജിപ്പോ ഉള്ളതായി ചിത്രീകരിക്കുകയും ചെയ്യും. വാസ്തവത്തിൽ അതിന്റെ ഉത്തരവാദിത്വം അവരുടെ വക്രമായ ചിന്താഗതിക്ക് തന്നെയാണുള്ളത്. ഒരു കാര്യം നമുക്ക് ഉറപ്പിച്ചു പറയുവാൻ കഴിയും. അതായത്:

ക്വുർആന്റെ സ്പഷ്ടമായ ഒരു പ്രസ്താവന മറ്റൊരു സ്പഷ്ടമായ പ്രസ്താവനക്ക് ഒരിക്കലും എതിരാകുകയോ വിരുദ്ധമാകുകയോ ചെയ്യുന്നതായി ആരാലും ചൂണ്ടിക്കാട്ടപ്പെടുക സാധ്യമല്ല. ഒരു പ്രസ്താവന സ്പഷ്ടമായിരിക്കുകയും മറ്റൊന്ന് അത്ര സ്പഷ്ടമല്ലാതിരിക്കുകയും ചെയ്യുക, ഒന്ന് വിശദരൂപത്തിലും മറ്റേത് സാമാന്യ രൂപത്തിലുമായിരിക്കുക പോലെയുള്ള ചില സന്ദർഭങ്ങളിലായിരിക്കും പ്രത്യക്ഷത്തിൽ വല്ല പരസ്പര വ്യത്യാസവും ഉള്ളതായി ആർക്കെങ്കിലും തോന്നുവാൻ ഇടയാകുന്നത്. വ്യക്തത കുറവുള്ള ഭാഗത്തെ കൂടുതൽ വ്യക്തമായ ഭാഗം കൊണ്ട് വ്യാഖ്യാനിക്കുക എന്നതാണ് ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ കരണീയവും നിർബ്ബന്ധവും. നേരെ മറിച്ചു വ്യക്തത കുറഞ്ഞ ഭാഗത്തെ അടിസ്ഥാനമാക്കുകയും, അതിന് അവരവർ കാണുന്ന - അല്ലെങ്കിൽ ഇഷ്ടപ്പെടുന്ന - വ്യാഖ്യാനം നിർണയിക്കുകയും ചെയ്തശേഷം, കൂടുതൽ വ്യക്തമായ പ്രസ്താവനകളെ അതിനൊപ്പിച്ചു വ്യാഖ്യാനിക്കുകയും ചെയ്യുമ്പോൾ മാത്രമേ യഥാർഥത്തിൽ ആ വൈരുദ്ധ്യം അനുഭവപ്പെടുകയുള്ളൂ. എന്തെങ്കിലും ഒരു ആദർശമോ താൽപര്യമോ മുൻകൂട്ടി മനസ്സിൽവെച്ചുകൊണ്ട് ക്വുർആനെ സമീപിക്കുന്നവർക്കാണ് ഈ അനുഭവം ഉണ്ടാവാറുള്ളത്. ഇത് ക്വുർആന്റെ ദോഷമല്ലെന്ന് സ്പഷ്ടമാണല്ലോ. (ഈ വിഷയത്തെപ്പറ്റി മുഖവുരയിലും, ആലുഇംറാൻ-7 ലും അതിന്റെ വ്യാഖ്യാനത്തിലും മുമ്പ് വിവരിച്ചത് ഓർക്കുക.)

وَإِذَا جَآءَهُمۡ أَمۡرٌ مِّنَ ٱلۡأَمۡنِ أَوِ ٱلۡخَوۡفِ أَذَاعُواْ بِهِۦۖ

﴾83﴿ **സമാധാനത്തെയോ, ഭയത്തെയോ സംബന്ധിക്കുന്ന വല്ല കാര്യവും അവർക്ക് വന്നാൽ, അവർ അതിനെ പ്രചരിപ്പിക്കുന്നതാണ്.**

وَلَوۡ رَدُّوهُ إِلَى ٱلرَّسُولِ وَإِلَىٰٓ أُوْلِي ٱلۡأَمۡرِ مِنۡهُمۡ

**അവർ അതിനെ റസൂലിലേക്കും, അവരിൽ നിന്ന് കാര്യ(വിവര)മുള്ളവരിലേക്കും മടക്കിയിരുന്നെങ്കിൽ.**

لَعَلِمَهُ ٱلَّذِينَ يَسۡتَنۢبِطُونَهُۥ مِنۡهُمۡۗ

**അവരിൽ നിന്ന് അതിനെ നിരീക്ഷിച്ചെടുക്കുന്നവർ അതിനെക്കുറിച്ചു (വേണ്ടത്) അറിയുമായിരുന്നു.**

وَلَوْلَا فَضْلُ ٱللَّهِ عَلَيْكُمْ وَرَحْمَتُهُۥ لَٱتَّبَعْتُمُ ٱلشَّيْطَٰنَ إِلَّا قَلِيلًا ﴿٨٣﴾

**നിങ്ങളുടെ മേൽ അല്ലാഹുവിന്റെ അനുഗ്രഹവും (അഥവാ ഔദാര്യവും) അവന്റെ കാരുണ്യവും ഇല്ലായിരുന്നുവെങ്കിൽ, നിങ്ങൾ - അൽപം ആളുകളൊഴികെ - പിശാചിനെ പിൻപറ്റിക്കളയുമായിരുന്നു.**

﴿83﴾ وَإِذَاجَاءَهُمْ അവർക്ക് വന്നാൽ أَمْرٌ വല്ല കാര്യവും مِنَ الأَمْنِ അഭയത്തെ (സമാധാനത്തെ) സംബന്ധിച്ച് أَوِالْخَوْفِ അല്ലെങ്കിൽ ഭയത്തെ أَذَاعُوا അവർ പ്രചരിപ്പിക്കും, പരത്തുകയായി بِهِ അതിനെ, അത് സംബന്ധിച്ച് وَلَوْرَدُّوهُ അതിനെ അവർ മടക്കി(ആക്കി)യെങ്കിൽ إِلَى الرَّسُولِ റസൂലിലേക്ക് وَإِلَىٰ أُولِي ഉള്ളവരിലേക്കും الأَمْرِ കാര്യം(കാര്യവിവരം) مِنْهُمْ അവരിലുള്ള, അവരിൽനിന്ന് لَعَلِمَهُ അതിനെ അറിയുമായിരുന്നു, അറിയുകതന്നെ ചെയ്യും الَّذِينَ യാതൊരുകൂട്ടർ يَسْتَنْبِطُونَهُ അതിനെ ആരാഞ്ഞെടുക്കുന്ന (പുറത്ത് കൊണ്ടുവരുന്ന) നിരീക്ഷിച്ചെടുക്കുന്ന مِنْهُمْ അവരിൽനിന്ന് وَلَوْلَا ഇല്ലായിരുന്നെങ്കിൽ, ഇല്ലെങ്കിൽ فَضْلُ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹം, ഔദാര്യം عَلَيْكُمْ നിങ്ങളുടെമേൽ وَرَحْمَتُهُ അവന്റെ കാരുണ്യവും لَاتَّبَعْتُمُ നിങ്ങൾ പിൻപറ്റുകതന്നെ ചെയ്യും الشَّيْطَانَ പിശാചിനെ إِلَاقَلِيلا അൽപം (ആളുകൾ) ഒഴികെ.

കപടവിശ്വാസികളിൽനിന്നും, കാര്യവിവരമില്ലാത്ത ചില സാത്വികന്മാരിൽ നിന്നും ഉണ്ടാകാറുള്ള ഒരു ദോഷമാണ് അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. ജനങ്ങൾക്ക് സമാധാനം നൽകുന്നതോ ഭീതിയുളവാക്കുന്നതോ ആയ വല്ല വിവരങ്ങളും കേട്ടാൽ, അതിന്റെ സത്യാവസ്ഥയും, അത് പരസ്യപ്പെടുത്തിയാലുണ്ടായേക്കുന്ന ഭവിഷ്യത്തും ആലോചിക്കാതെ - അല്ലെങ്കിൽ അറിയാതെ - അത് പ്രചരിപ്പിക്കുക. നാനാ ഭാഗത്തും ഇസ്‌ലാമിന്റെ ശത്രുക്കൾ തഞ്ചം പാർത്തു കൊണ്ടിരിക്കുന്ന അന്നത്തെ ചുറ്റുപാടിൽ അത്തരം പല വാർത്തകളും കിംവദന്തികളും കേൾക്കുക സ്വാഭാവികമാണല്ലോ. അത്തരം വാർത്തകൾ പ്രചരിപ്പിക്കുന്നതുകൊണ്ടുണ്ടാകുന്ന ഭവിഷ്യത്ത് ചിലപ്പോൾ ഭയങ്കരമായിരിക്കും. കപടവിശ്വാസികൾ അറിഞ്ഞുകൊണ്ട് മനഃപൂർവ്വം അതിന് മുതിർന്നേക്കും. എന്നാൽ, സത്യവിശ്വാസികളായ സാത്വികന്മാർ ഭവിഷ്യത്തിനെപ്പറ്റി അറിയാത്തതുകൊണ്ടായിരിക്കും അങ്ങിനെ ചെയ്യുന്നത്. രണ്ടായാലും ഫലം ഒന്നുതന്നെയാണല്ലോ. അങ്ങിനെയുള്ള വാർത്തകൾ വല്ലതും കേട്ടാൽ അത് റസൂൽ ﷺ തിരുമേനിയെയും, അതിന്റെ ഗുണദോഷങ്ങൾ മനസ്സിലാക്കുവാൻ തക്ക കാര്യവിവരമുള്ള നേതാക്കളെയും അറിയിക്കുന്ന പക്ഷം, അവർ വിഷയം വേണ്ടപോലെ കൈകാര്യം ചെയ്യുകയും, അതിന്റെ അടിസ്ഥാനത്തിൽ ആവശ്യമായ നടപടികൾ സ്വീകരിക്കുവാൻ ഏർപ്പാട് ചെയ്യുകയും ചെയ്യും. അങ്ങിനെ ചെയ്യാതെ, കേട്ടമാത്രയിൽ അത്തരം വാർത്തകൾ പ്രചരിപ്പിക്കുന്നതിനെപ്പറ്റിയാണ് അല്ലാഹു ആക്ഷേപിക്കുന്നത്. ഈ സമ്പ്രദായം കേവലം പൈശാചിക പ്രേരിതമാണെന്നും, അല്ലാഹുവിന്റെ അനുഗ്രഹവും കാരുണ്യവും ഇല്ലായിരുന്നുവെങ്കിൽ മിക്കവാറും ആളുകൾ പിശാചിന്റെ

ദുഷ്പ്രേരണകൾക്ക് വശംവദരാകുമായിരുന്നുവെന്നും ഉണർത്തുകയും ചെയ്യുന്നു.

സത്യാവസ്ഥയും, ഭവിഷ്യത്തും ആലോചിക്കാതെ, കേട്ട വാർത്തകളെല്ലാം പരസ്യപ്പെടുത്തലും പ്രചരിപ്പിക്കലും എല്ലായ്പോഴും വളരെ സൂക്ഷിക്കേണ്ടുന്ന ഒരു സംഗതിയാണ്. ചില സന്ദർഭങ്ങളിൽ അടിസ്ഥാനരഹിതമായ ചെറിയൊരു വാർത്ത നിമിത്തം അതിഭയങ്കരമായ ഭവിഷ്യത്തുകളായിരിക്കും സംഭവിക്കുക. സംഭവിച്ചു കഴിഞ്ഞശേഷം, പിന്നീട് ആ വാർത്ത ശരിയായിരുന്നില്ലെന്ന് അറിഞ്ഞത് കൊണ്ട് പ്രയോജനമില്ലല്ലോ. അതേ സമയത്ത് ആ വാർത്തപ്രചരിപ്പിച്ചവരെല്ലാം ആ പാതകത്തിന് ഉത്തരവാദികളായിത്തീരുകയും ചെയ്യുന്നു. നബിﷺ അരുളിച്ചെയ്യുന്നു: 'കേട്ടതെല്ലാം പറയുന്നത് തന്നെ മതി, ഒരു മനുഷ്യനിൽ വ്യാജം ഉണ്ടായിരിക്കുവാൻ.' (മു; ദാ.) മുഗീറത്തുബ്നുശുഅ്ബഃ(റ) ഉദ്ധരിച്ച ഒരു ഹദീഥിൽ, 'നബിﷺ 'ക്വീല'യും 'ക്വാല'യും വിരോധിച്ചിരിക്കുന്നു' എന്ന് കാണാം. (ബു; മു.) 'ആരോ പറഞ്ഞു, അങ്ങിനെ പറയപ്പെടുന്നു. ആളുകൾ പറഞ്ഞുകേൾക്കുന്നു' എന്നിങ്ങിനെയുള്ള പ്രയോഗങ്ങളാണ് 'ക്വീല ( قِيلَ) കൊണ്ടുദ്ദേശ്യം. അവൻ പറഞ്ഞു, ഇവൻ പറഞ്ഞു' എന്നിങ്ങിനെയുള്ള പ്രയോഗങ്ങളാണ് 'ക്വാല' ( قَالَ) കൊണ്ടുദ്ദേശ്യം. അതായത് സത്യാവസ്ഥയും ഗുണദോഷവും നോക്കാതെ 'കണ്ടതും കേട്ടതു'മൊക്കെ പറയുന്നത് നബിﷺ വിരോധിച്ചിരിക്കുന്നുവെന്നർഥം. അബൂദാവൂദ്(റ) ഉദ്ധരിച്ച ഒരു നബിവചനത്തിലെ വാചകം ഇതാണ്: **بئس مطية الرجل زعموا** ('അവർ പറയുന്നു' എന്നുള്ളത് മനുഷ്യന്റെ വളരെ ദുഷിച്ച ഒരു വാഹനമാണ്.') അതായത്, വാർത്തകൾ ഉദ്ധരിക്കുമ്പോൾ 'അവർ പറഞ്ഞു, ഇവർ പറഞ്ഞു' എന്നൊക്കെ പ്രസ്താവിക്കുന്ന സമ്പ്രദായം ഉത്തരവാദിത്വത്തിൽ നിന്ന് ഒഴിഞ്ഞുമാറുവാൻ വേണ്ടി മനുഷ്യൻ ഉപയോഗിക്കുന്ന ഒരു ദുഷിച്ച അടവാണ് എന്ന് താൽപര്യം.

فَقَٰتِلۡ فِي سَبِيلِ ٱللَّهِ لَا تُكَلَّفُ إِلَّا نَفۡسَكَۚ وَحَرِّضِ ٱلۡمُؤۡمِنِينَۖ

**﴾84﴿ എന്നാൽ, (നബിയേ) നീ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്തു കൊള്ളുക. നിന്നോട് നിന്റെ സ്വന്തത്തെക്കുറിച്ചല്ലാതെ ശാസിക്കപ്പെടുന്നതല്ല; സത്യവിശ്വാസികളെ (അതിന്) പ്രേരിപ്പിക്കുകയും ചെയ്തുകൊള്ളുക.**

عَسَى ٱللَّهُ أَن يَكُفَّ بَأۡسَ ٱلَّذِينَ كَفَرُواْۚ وَٱللَّهُ أَشَدُّ بَأۡسٗا وَأَشَدُّ تَنكِيلٗا ﴿٨٤﴾

**അവിശ്വസിച്ചവരുടെ (സമര) ശൗര്യത്തെ അല്ലാഹു തടുത്ത് തന്നേക്കാം. അല്ലാഹുവാകട്ടെ, അതികഠിനമായ ശൗര്യമുള്ളവനും, അതി കഠിനമായ (മാതൃകാ) ശിക്ഷ നൽകുന്നവനുമാകുന്നു.**

مَّن يَشۡفَعۡ شَفَٰعَةً حَسَنَةٗ يَكُن لَّهُۥ

**﴾85﴿ ആരെങ്കിലും ഒരു നല്ലതായ ശുപാർശ ശുപാർശചെയ്യുന്ന പക്ഷം. അവന് അതിൽനിന്ന് ഒരു**

| | |
|---|---|
| نَصِيبٌ مِّنْهَا ۖ وَمَن يَشْفَعْ شَفَـٰعَةً سَيِّئَةً يَكُن لَّهُۥ كِفْلٌ مِّنْهَا ۗ | ഓഹരിയുണ്ടായിരിക്കും. ആരെങ്കിലും ഒരു ദുഷിച്ചതായ ശുപാർശ ശുപാർശചെയ്യുന്ന പക്ഷം, അവന് അതിൽ നിന്ന് ഒരു പങ്കും ഉണ്ടായിരിക്കും. |
| وَكَانَ ٱللَّهُ عَلَىٰ كُلِّ شَىْءٍ مُّقِيتًا ﴿٨٥﴾ | അല്ലാഹു എല്ലാ കാര്യത്തിനും കഴിവുറ്റവനുമാകുന്നു. (അഥവാ മേൽനോട്ടം വഹിക്കുന്നവനാകുന്നു.) |

﴾84﴿ فَقَاتِلْ എന്നാൽ (ആകയാൽ) നീ യുദ്ധം ചെയ്യുക فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ لَا تُكَلَّفُ നീ (നിന്നോട്) ശാസിക്ക(നിർബ്ബന്ധിക്ക)പ്പെടുകയില്ല, ഹേമിക്കപ്പെടുന്നില്ല إِلَّا نَفْسَكَ നിന്റെ സ്വന്തത്തെ (ദേഹത്തെ)ക്കുറിച്ചല്ലാതെ وَحَرِّضِ നീ പ്രേരിപ്പിക്കുക (പ്രോത്സാഹിപ്പിക്കുക)യും ചെയ്യുക الْمُؤْمِنِينَ സത്യവിശ്വാസികളെ عَسَى اللَّهُ അല്ലാഹു ആയേക്കാം أَنْ يَكُفَّ അവൻ തടുക്കുവാൻ, തടയുവാൻ بَأْسَ ശൗര്യം, സമരശക്തി الَّذِينَ كَفَرُوا അവിശ്വസിച്ചവരുടെ وَاللَّهُ അല്ലാഹുവാകട്ടെ أَشَدُّ ഏറ്റവും കഠിനമായവനാണ് بَأْسًا ശൗര്യം, സമരശക്തിയിൽ وَأَشَدُّ അധികം കഠിനമായവനുമാണ് تَنْكِيلًا (മാതൃകാ)ശിക്ഷനൽകൽ, ശിക്ഷ നൽകുന്നതിൽ ﴾85﴿ مَنْ يَشْفَعْ ആരെങ്കിലും (വല്ലവരും) ശുപാർശ ചെയ്യുന്നപക്ഷം شَفَاعَةً ശുപാർശ حَسَنَةً നല്ലതായ, നന്മയായ يَكُنْ لَهُ അവന്നുണ്ടായിരിക്കും نَصِيبٌ ഒരു ഓഹരി, പങ്ക്, ഭാഗം مِنْهَا അതിൽ നിന്ന് وَمَنْ يَشْفَعْ ആരെങ്കിലും ശുപാർശ ചെയ്യുന്ന പക്ഷം شَفَاعَةً ഒരു ശുപാർശ سَيِّئَةً ദുഷിച്ച, തിന്മയായ يَكُنْ لَهُ അവന്നുണ്ടായിരിക്കും كِفْلٌ ഒരുപങ്ക്, ഓഹരി مِنْهَا അതിൽനിന്ന് وَكَانَ اللَّهُ അല്ലാഹു ആകുന്നു عَلَى كُلِّ شَيْءٍ എല്ലാകാര്യത്തിനും مُقِيتًا കഴിവുറ്റവൻ, മേൽനോട്ടം ചെയ്യുന്നവൻ, സൂക്ഷിച്ചു പോരുന്നവൻ

---

സത്യവിശ്വാസികളെ യുദ്ധത്തിന് പ്രേരിപ്പിക്കുകയും ഉപദേശിക്കുകയും ചെയ്യലാണ് നബിﷺയുടെ കടമ. അവർ യുദ്ധത്തിൽ പങ്കെടുക്കുന്നില്ലെങ്കിൽ എന്തുകൊണ്ട് പങ്കെടുത്തില്ല എന്ന് നബിﷺയോട് ചോദിക്കപ്പെടുകയില്ല. സ്വന്തം ദേഹത്തിന്റെ കാര്യം മാത്രമേ ചോദിക്കപ്പെടുകയുള്ളൂ എന്ന് അല്ലാഹു നബിﷺയെ ഉണർത്തുന്നു. ശത്രുക്കളുടെ സമരശക്തിയും വീര്യവും അധികം താമസിയാതെ അല്ലാഹു ക്ഷയിപ്പിച്ചുകളഞ്ഞേക്കുമെന്നും, അങ്ങനെ സത്യവിശ്വാസികൾക്ക് വിജയം കൈവന്നേക്കുമെന്നും സമാധാനിപ്പിക്കുകയും ചെയ്യുന്നു.

ഒരാൾ ഒരാൾക്ക് നല്ല തരത്തിലുള്ള വല്ല ശുപാർശയും ചെയ്താൽ അതിന്റെ നന്മയിൽ നിന്നൊരു വിഹിതവും, ചീത്തയായ വല്ല ശുപാർശയും ചെയ്താൽ അതിന്റെ തിന്മയിൽ നിന്നൊരു പങ്കും ആ ശുപാർശകന് ലഭിക്കുമെന്ന് രണ്ടാമത്തെ വചനത്തിൽ അറിയിക്കുന്നു. എല്ലാ നല്ല കാര്യങ്ങൾക്ക് വേണ്ടിയും നടത്തപ്പെടുന്ന ഉപദേശങ്ങൾ, പ്രോത്സാഹനങ്ങൾ, പ്രാർഥനകൾ ആദിയായവ നല്ല ശുപാർശയിലും, എല്ലാ ചീത്തകാര്യങ്ങൾക്ക് വേണ്ടിയും നടത്തപ്പെടുന്ന ഉപദേശങ്ങളും പ്രോത്സാഹനങ്ങളും,

അപേക്ഷകളും ചീത്ത ശുപാർശയിലും ഉൾപ്പെടുന്നു. സന്ദർഭം നോക്കുമ്പോൾ, അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുന്നതിനെ പ്രോത്സാഹിപ്പിക്കുന്ന തരത്തിലുള്ള നല്ല ശുപാർശകളും, അതിനെതിരെ നടത്തപ്പെടുന്ന ചീത്ത ശുപാർശകളുമാണ് പ്രധാനമായും ഇവിടെ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്ന് കരുതാം. والله اعلم

وَإِذَا حُيِّيتُم بِتَحِيَّةٍ فَحَيُّوا۟ بِأَحْسَنَ مِنْهَآ أَوْ رُدُّوهَآ ۗ

**﴾86﴿ നിങ്ങൾക്ക് [സത്യവിശ്വാസികൾക്ക്] വല്ല അഭിവാദ്യവും അർപ്പിക്കപ്പെട്ടാൽ, അതിനെക്കാൾ നല്ലതിനെ (അങ്ങോട്ടും) അഭിവാദ്യമർപ്പിക്കുവിൻ; അല്ലെങ്കിൽ അത് (പ്രകാരം തന്നെ) മടക്കുവിൻ.**

إِنَّ ٱللَّهَ كَانَ عَلَىٰ كُلِّ شَىْءٍ حَسِيبًا ﴿٨٦﴾

**നിശ്ചയമായും, അല്ലാഹു എല്ലാ കാര്യത്തെക്കുറിച്ചും കണക്ക് നോക്കുന്നവനാകുന്നു.**

ٱللَّهُ لَآ إِلَـٰهَ إِلَّا هُوَ ۚ لَيَجْمَعَنَّكُمْ إِلَىٰ يَوْمِ ٱلْقِيَـٰمَةِ لَا رَيْبَ فِيهِ

**﴾87﴿ അല്ലാഹു - അവനല്ലാതെ ആരാധ്യനേ ഇല്ല. തീർച്ചയായും, അവൻ നിങ്ങളെ ക്വിയാമത്ത് നാളിലേക്ക് ഒരുമിച്ചുകൂട്ടുക തന്നെ ചെയ്യും - അതിൽ സന്ദേഹമേ ഇല്ല.**

وَمَنْ أَصْدَقُ مِنَ ٱللَّهِ حَدِيثًا ﴿٨٧﴾

**ആരാണ് അല്ലാഹുവിനെക്കാൾ വർത്തമാനത്തിൽ സത്യം പറയുന്നവൻ!? [ഇല്ല, ആരുമില്ല.]**

﴾86﴿ وَإِذَا حُيِّيتُمْ നിങ്ങൾക്ക് അഭിവാദ്യം നൽകപ്പെട്ടാൽ, കാഴ്ചവെക്കപ്പെട്ടാൽ بِتَحِيَّةٍ വല്ല ഉപചാരത്തെയും, കാഴ്ചയെയും فَحَيُّوا എന്നാൽ നിങ്ങൾ അഭിവാദ്യം ചെയ്‌വിൻ, കാഴ്ച്ചവെക്കുവിൻ بِأَحْسَنَ مِنْهَا അതിനെക്കാൾ നല്ലതിനെ (നല്ലതുമായി) أَوْ رُدُّوهَا അല്ലെങ്കിൽ അത് മടക്കുവിൻ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു, ആയിരിക്കുന്നു عَلَى كُلِّ شَيْءٍ എല്ലാകാര്യത്തെപ്പറ്റിയും حَسِيبًا കണക്കുനോക്കുന്നവൻ ﴾87﴿ اللَّهُ അല്ലാഹു لَا إِلَٰهَ ഒരു ഇലാഹുമില്ല, ആരാധ്യനേ ഇല്ല, ദൈവമില്ല إِلَّا هُوَ അവനല്ലാതെ لَيَجْمَعَنَّكُمْ തീർച്ചയായും അവൻ നിങ്ങളെ ഒരുമിച്ചു കൂട്ടും إِلَى يَوْمِ الْقِيَامَةِ ക്വിയാമത്ത് നാളിലേക്ക് لَا رَيْبَ സന്ദേഹമേ ഇല്ല, സംശയമില്ല فِيهِ അതിൽ وَمَنْ ആര്, ആരാണ് أَصْدَقُ അധികം സത്യവാൻ, സത്യം പറയുന്നവൻ مِنَ اللَّهِ അല്ലാഹുവിനെക്കാൾ حَدِيثًا വർത്തമാനം, വർത്തമാനത്തിൽ

'അഭിവാദ്യം' എന്ന് അർഥം കൽപിക്കപ്പെട്ട تَحِيَّة (തഹിയ്യത്ത്) എന്ന വാക്കിന് ദീർഘായുസ്സിനുവേണ്ടി പ്രാർഥിക്കുക എന്നാണ് സാക്ഷാൽ അർഥം. അഭിവാദ്യം അർപ്പിക്കുക - അഥവാ സലാം പറയുക - എന്ന ഉദ്ദേശ്യത്തിലാണ് അത് സാധാരണ

ഉപയോഗിക്കപ്പെട്ടുവരുന്നത്. അതാണിവിടെയും ഉദ്ദേശ്യം. ഒരാൾ ഇങ്ങോട്ട് സലാം പറഞ്ഞാൽ, അതിനെക്കാൾ നല്ല രൂപത്തിൽ അങ്ങോട്ടും പറയുകയാണ് വേണ്ടത്. ചുരുങ്ങിയ പക്ഷം, ഇങ്ങോട്ട് പറഞ്ഞ അതേ രൂപത്തിലെങ്കിലും അങ്ങോട്ട് മടക്കണം എന്ന് അല്ലാഹു കൽപിക്കുന്നു. ശത്രുക്കളുടെ ഭാഗത്ത് നിന്ന് ഇങ്ങോട്ട് അഭിവാദ്യം ചെയ്യപ്പെട്ടാൽ, കൂടുതൽ മാന്യമായും ഉദാരമായും അങ്ങോട്ട് പെരുമാറണമെന്നുകൂടി ഇതിൽ സൂചനയുണ്ട്.

മുസ്‌ലിംകൾക്കിടയിൽ അംഗീകരിക്കപ്പെട്ടിട്ടുള്ള സലാമിന്റെ വാചകം 'അസ്സലാമു അലൈക്കും (**السَّلَامُ عَلَيكُمْ**)' എന്നാണല്ലോ. നിങ്ങൾക്ക് സമാധാന രക്ഷയുണ്ടാവട്ടെ എന്നർഥം. ഒരാൾ **السَّلَامُ عَلَيكُمْ** എന്ന് സലാം പറഞ്ഞാൽ **وَعَلَيْكُمْ السـَّلام وَرَحْمَةَ الله** (നിങ്ങൾക്ക് സമാധാന രക്ഷയും അല്ലാഹുവിന്റെ കാരുണ്യവും ഉണ്ടാവട്ടെ) എന്നും **السَّلَامُ عَلَيْكُمْ وَرَحْمَةَ الله** എന്ന് സലാം പറഞ്ഞാൽ, അതോടുകൂടി **وَبَرَكَاتُهُ** (അവന്റെ ആശീർവാദങ്ങളും ഉണ്ടാവട്ടെ) എന്നുകൂടി ചേർത്തുകൊണ്ട് **وعَلَيْكُمْ السَّلَام وَرَحْمَةَ الله وبَرَكَاتُهُ** എന്നും മടക്കേണ്ടതാണ് എന്ന് ഹദീഥുകളിൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്. ആദ്യമായി സലാം പറഞ്ഞവൻ ഉപയോഗിച്ചതിനെക്കാൾ കൂടുതൽ വാക്കുകൾ അങ്ങോട്ട് മടക്കുന്നതിന് പുറമെ നല്ല മുഖഭാവവും, പ്രസന്നതയും പ്രകടിപ്പിക്കുന്നതും ആവശ്യമാകുന്നു. ആദ്യം പറയുന്നവൻ **السَّلَامُ عَلَيكُمْ** എന്നോ **السَّلَامُ عَلَيْكُمْ وَرَحْمَةَ الله** എന്നോ പറഞ്ഞു മതിയാക്കുകയാണ് വേണ്ടതെന്നും, അത് മടക്കുന്നവന് **وَبَرَكَاتُهُ** എന്നുകൂടി വർദ്ധിപ്പിക്കുവാൻ എന്നാലെ സൗകര്യപ്പെടുകയുള്ളൂവെന്നും ചില ഹദീഥുകളിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. **السَّلَامُ عَلَيكُمْ** എന്നു പറയുന്നത് പത്ത് നന്മയും **وَرَحْمَةَ الله** എന്ന് ചേർക്കുമ്പോൾ ഇരുപത് നന്മയും, **وَبَرَكَاتُهُ** എന്നു കൂടി ചേർക്കുമ്പോൾ മുപ്പത് നന്മയുമായിരിക്കും അത് എന്നും ഒരു നബി വചനത്തിൽ വന്നിരിക്കുന്നു. (അ; ദാ; തി; ബ.)

ഇങ്ങോട്ട് പറഞ്ഞ സലാമിൽ കുറയാത്ത രൂപത്തിലെങ്കിലും അങ്ങോട്ട് സലാം മടക്കൽ നിർബ്വന്ധമാകുന്നു. ഒരു മുസ്‌ലിം മറ്റൊരു മുസ്‌ലിമിനെ കണ്ടുമുട്ടുമ്പോൾ തമ്മിൽ സലാം പറയൽ - നിയമപരമായ വീക്ഷണത്തിൽ നോക്കുമ്പോൾ - കേവലം ഒരു നിർബ്വന്ധ കൽപനയാണെന്ന് പറഞ്ഞു കൂടാ. പക്ഷേ, ധാർമികമായി ഒരു പ്രധാന കടമയാണത്. സലാം മടക്കലാകട്ടെ, നിയമപരമായിത്തന്നെ നിർബ്വന്ധവുമാകുന്നു എന്നത്രെ പണ്ഡിന്മാരുടെ പൊതുവായ അഭിപ്രായം. ഈ വചനത്തിൽ നിന്ന് മനസ്സിലാകുന്നതും അങ്ങിനെത്തന്നെ. ഒരാൾ മറ്റെയാൾക്ക് അയക്കുന്ന കത്തുകളിലും, സമ്മാനാദി ഉപചാരങ്ങളിലും ഇപ്രകാരം മര്യാദ പാലിക്കേണ്ടതുണ്ടെന്ന് ചില മഹാന്മാർ ഈ വചനത്തെ അടിസ്ഥാനമാക്കി അഭിപ്രായപ്പെട്ടിരിക്കുന്നു. **تَحِيَّةٌ** എന്ന വാക്കിന്റെ അർഥത്തിൽ സലാം മാത്രമല്ല, എല്ലാതരം ഉപചാര കർമങ്ങളും ഉൾപെടുമെന്നാണ് അവർ അതിന് പറയുന്ന ന്യായം. ഇസ്‌ലാമിൽ സലാമിന് പ്രാധാന്യം, അതിന്റെ ആചരണത്തിൽ ഗൗനിക്കപ്പെടേണ്ടുന്ന മര്യാദകൾ, ആദിയായവയെക്കുറിച്ച് ധാരാളം ഹദീഥുകൾ നിലവിലുണ്ട്. കൂടുതൽ വിവരങ്ങൾക്ക് ഹദീഥ് ഗ്രന്ഥങ്ങളെയും, മറ്റ് ഇസ്‌ലാമിക നിയമഗ്രന്ഥങ്ങളെയും സമീപിക്കേണ്ടതാണ്.

ഇസ്‌ലാമിന്റെ ഒരു പ്രത്യേക ചിഹ്നമാണ് സലാം. മുസ്‌ലിം സഹോദരന്മാർ പരസ്പരം നിത്യവും ആചരിക്കേണ്ടുന്ന ഒരു മുഖ്യ കടമയുമാണത്. ഈ സംഗതി പൊതുവെ എല്ലാവർക്കും അറിയാവുന്നതാണെങ്കിലും, ഇന്നത്തെ മുസ്‌ലിംകളിൽ പലരും - നമ്മുടെ രാജ്യങ്ങളിൽ പ്രത്യേകിച്ചും - ഇക്കാര്യത്തിൽ വേണ്ടത്ര ഗൗനിക്കാറില്ലെന്നുള്ളത് വളരെ വ്യസനകരം തന്നെ! മുസ്‌ലിംകളിൽ അനിസ്‌ലാമിക സംസ്കാരങ്ങളുടെ അതിപ്രസരം നിമിത്തം ഉളവായ അനേകം ഭവിഷ്യത്തുകളിൽ ചിലതത്രെ സലാം പറയുന്നതിൽ മുസ്‌ലിംകൾക്കിടയിൽ കടന്നുകൂടിയ വൈമുഖ്യവും അനിസ്‌ലാമികമായ ഉപചാര വാക്യങ്ങളുടെ പ്രയോഗവും.

അവിശ്വാസികളും, കപടവിശ്വാസികളും എന്തു നിലപാടുതന്നെ സ്വീകരിച്ചാലും ശരി, അല്ലാഹു മാത്രമാണ് ആരാധ്യൻ എന്ന വസ്തുതയും, മരണാനന്തരം എല്ലാവരെയും അല്ലാഹു കിയാമത്തുനാളിൽ ഒരുമിച്ചുകൂട്ടി വിചാരണ ചെയ്തു നടപടി എടുക്കുമെന്നുള്ള വസ്തുതയും യഥാർഥമായിത്തന്നെ അവശേഷിക്കുന്നുവെന്നുള്ള താക്കീതാണ് രണ്ടാമത്തെ വചനത്തിൽ അടങ്ങിയിരിക്കുന്നത്.

## വിഭാഗം - 12

فَمَا لَكُمْ فِى ٱلْمُنَٰفِقِينَ فِئَتَيْنِ وَٱللَّهُ أَرْكَسَهُم بِمَا كَسَبُوٓا۟ ۚ

﴾88﴿ **അപ്പോൾ, കപടവിശ്വാസികളുടെ കാര്യത്തിൽ (നിങ്ങൾ) രണ്ടു കക്ഷികളാകുവാൻ നിങ്ങൾക്കെന്താണ്? അവർ (ചെയ്തത്) സമ്പാദിച്ചത് നിമിത്തം അല്ലാഹു അവരെ (പൂർവ്വസ്ഥിതിയിലേക്ക്) മറിച്ചിട്ടിരിക്കെ?**

أَتُرِيدُونَ أَن تَهْدُوا۟ مَنْ أَضَلَّ ٱللَّهُ ۖ وَمَن يُضْلِلِ ٱللَّهُ فَلَن تَجِدَ لَهُۥ سَبِيلًا ﴿٨٨﴾

**അല്ലാഹു വഴിപിഴവിലാക്കിയവരെ നിങ്ങൾ നേർമാർഗത്തിലാക്കുവാൻ ഉദ്ദേശിക്കുന്നുവോ?! യാതൊരുവനെ അല്ലാഹു വഴിപിഴവിലാക്കുന്നുവോ അവന് (പിന്നെ) നീ ഒരു മാർഗവും കണ്ടെത്തുകയേ ഇല്ല.**

---

﴾88﴿ فَمَالَكُمْ അപ്പോൾ (എന്നാൽ) നിങ്ങൾക്ക് എന്താണ് فِي الْمُنَافِقِينَ കപടവിശ്വാസികളിൽ, മുനാഫിക്വുകളെപ്പറ്റി فِئَتَيْنِ രണ്ട് കക്ഷികളായിട്ട്, രണ്ട് സംഘം (ആകുവാൻ) وَاللَّهُ അല്ലാഹുവാകട്ടെ أَرْكَسَهُمْ അവരെ(കുത്തനെ) മറിച്ചിട്ടിരിക്കുന്നു, (മുൻസ്ഥിതിയിലേക്ക്) തള്ളിയിരിക്കുന്നു بِمَا كَسَبُوا അവർ സമ്പാദിച്ച(ചെയ്തുവെച്ച)ത് നിമിത്തം أَتُرِيدُونَ നിങ്ങൾ ഉദ്ദേശിക്കുന്നുവോ, ഉദ്ദേശിക്കുകയോ أَنْ تَهْدُوا നിങ്ങൾ നേർമാർഗത്തിലാക്കുവാൻ, വഴി കാട്ടുവാൻ مَنْ أَضَلَّ വഴിപിഴവിലാക്കിയവരെ(വനെ) اللَّهُ അല്ലാഹു وَمَنْ يُضْلِلِ യാതൊരുവനെ (ആരെ) വഴിപിഴവിലാക്കുന്നുവോ اللَّهُ അല്ലാഹു فَلَنْ تَجِدَ എന്നാൽ നീ കണ്ടെത്തുകയേ ഇല്ല لَهُ അവന് سَبِيلا ഒരു മാർഗം

പ്രത്യക്ഷത്തിൽ ഇസ്‌ലാമിനെ അംഗീകരിച്ചു മുസ്‌ലിംകളായി അഭിനയിക്കുകയും, അതേ സമയത്ത് മുശ്‌രിക്കുകളായ സ്വജനങ്ങളെ വിട്ടു ഹിജ്‌റഃപോരുവാൻ തയ്യാറില്ലാതെ അവരുമായി കലർന്ന് ജീവിക്കുകയും ചെയ്തിരുന്ന കുറേ ആളുകളുണ്ടായിരുന്നു. പുറമെ മുസ്‌ലിംകളായി ചമയുകയും അവരോട് സ്നേഹബന്ധം പ്രകടിപ്പിക്കുകയും ചെയ്തിരുന്നതുകൊണ്ട് അവർ യഥാർഥത്തിൽ മുസ്‌ലിംകൾ തന്നെയാണെന്നും, മുസ്‌ലിംകളോടെന്നപോലെ അവരോടും പെരുമാറണമെന്നും ആയിരുന്നു സ്വഹാബികളിൽ ഒരു വിഭാഗത്തിന്റെ പക്ഷം. പ്രത്യക്ഷത്തിൽ മുസ്‌ലിംകളാണെങ്കിൽ തന്നെയും മുശ്‌രിക്കുകളെ കൈവെടിയുവാൻ ഒരുക്കമില്ലാതിരിക്കുകയും, അവരുടെ പ്രവർത്തനങ്ങളിലെല്ലാം ഏറെക്കുറെ ഭാഗഭാക്കാകുകയും ചെയ്തിരുന്നതുകൊണ്ട് അവർ തനി കപടൻമാരാണെന്നും, അവിശ്വാസികളോടെന്നപോലെ അവരോടും പെരുമാറണമെന്നും ആയിരുന്നു മറ്റൊരു പക്ഷത്തിന്റെ അഭിപ്രായം. ഈ രണ്ടാമത്തെ അഭിപ്രായക്കാരെയാണ് അല്ലാഹു ശരിവെക്കുന്നതെന്ന് ഈ വചനത്തിൽ നിന്നും അടുത്ത വചനങ്ങളിൽനിന്നും സ്പഷ്ടമാകുന്നു. അവർ ഇസ്‌ലാമിനെ അംഗീകരിച്ചതായി പ്രഖ്യാപിച്ചിട്ടുണ്ടെങ്കിലും പിന്നീടുള്ള അവരുടെ ചെയ്തികൾ നിമിത്തം അവർ പഴയ ശിർക്കിലേക്കുതന്നെ തലകുത്തനെ മറിഞ്ഞു പോകുകയും, സത്യമാർഗത്തിൽ നിന്ന് വ്യതിചലിച്ചുപോകുകയും ചെയ്തിരിക്കുകയാണ്. എന്നിരിക്കെ, അവരെ സന്മാർഗികളും നല്ലവരുമായി ഗണിക്കുവാൻ എന്തു ന്യായമാണുള്ളത്? എന്നത്രെ അല്ലാഹു ചോദിക്കുന്നത്.

അല്ലാഹു വഴിപിഴവിലാക്കി; അല്ലാഹു പൂർവ്വസ്ഥിതിയിലേക്ക് മറിച്ചിട്ടു; അല്ലാഹു ഹൃദയത്തിന് മുദ്രവെച്ചു എന്നിങ്ങിനെയുള്ള പ്രയോഗങ്ങളുടെ ഉദ്ദേശ്യത്തെക്കുറിച്ച് സൂ: ഫാതിഹഃയിൽ 'ഹിദായത്തി'ന്റെ വിവരണത്തിലും, അൽബക്വറഃ 7-ാം വചനം മുതലായവയുടെ വ്യാഖ്യാനത്തിലും മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. 'അവർ വഴിപിഴച്ചു പോയി, അവർ പൂർവ്വസ്ഥിതിയിലേക്കു മടങ്ങി, അവരുടെ ഹൃദയത്തിലേക്ക് വേണ്ടതൊന്നും കടക്കാതായിത്തീർന്നു' എന്നൊക്കെയുള്ള അർഥത്തിലാണ് അവ കലാശിക്കുന്നത്. കാരണങ്ങൾ അവരിൽ നിന്നാണെങ്കിലും എല്ലാം അല്ലാഹുവിന്റെ സൃഷ്ടിയാണല്ലോ. മേൽ പ്രസ്താവിച്ച കപടവിശ്വാസികളുടെ യഥാർഥ സ്ഥിതിയും അവരോട് സ്വീകരിക്കപ്പെടേണ്ടുന്ന നയം എന്താണെന്നും അടുത്തവചനങ്ങളിൽ അല്ലാഹു വിവരിക്കുന്നു:-

وَدُّواْ لَوۡ تَكۡفُرُونَ كَمَا كَفَرُواْ فَتَكُونُونَ سَوَآءٗۖ فَلَا تَتَّخِذُواْ مِنۡهُمۡ أَوۡلِيَآءَ حَتَّىٰ يُهَاجِرُواْ فِي سَبِيلِ ٱللَّهِۚ

**﴾89﴿ അവർ അവിശ്വസിച്ചതുപോലെ, നിങ്ങളും അവിശ്വസിക്കുകയും, അങ്ങിനെ നിങ്ങൾ(ഇരുകൂട്ടരും) സമമായിരിക്കുകയും ചെയ്തിരുന്നെങ്കിൽ (കൊള്ളാമായിരുന്നു) എന്ന് അവർ ആഗ്രഹിക്കുകയാണ്. അതിനാൽ, അവരിൽ നിന്ന് നിങ്ങൾ (ബന്ധു) മിത്രങ്ങളെ സ്വീകരിക്കരുത്, അവർ അല്ലാഹുവിന്റെ മാർഗത്തിൽ 'ഹിജ്‌റഃ' [രാജ്യം ത്യജിച്ചു]**

പോകുന്നത് വരേക്കും.

فَإِن تَوَلَّوْا۟ فَخُذُوهُمْ وَٱقْتُلُوهُمْ حَيْثُ وَجَدتُّمُوهُمْ ۖ وَلَا تَتَّخِذُوا۟ مِنْهُمْ وَلِيًّا وَلَا نَصِيرًا ﴿٨٩﴾

**ഇനി, അവർ തിരിഞ്ഞു കളയുകയാണെങ്കിൽ, നിങ്ങൾ അവരെ പിടിക്കുകയും, അവരെ കണ്ടുമുട്ടിയേടത്തുവെച്ച് കൊലപ്പെടുത്തുകയും ചെയ്യുവിൻ. അവരിൽ നിന്നും ഒരു ബന്ധു മിത്രത്തെയാകട്ടെ. സഹായകനെയാകട്ടെ നിങ്ങൾ സ്വീകരിക്കുകയും ചെയ്യരുത്:-**

﴿89﴾ وَدُّوا അവർ ആഗ്രഹിക്കുകയാണ്, കൊതിച്ചിരിക്കുന്നു لَوْ تَكْفُرُونَ നിങ്ങൾ അവിശ്വസിച്ചിരുന്നുവെങ്കിൽ (എന്ന്) كَمَا كَفَرُوا അവർ അവിശ്വസിച്ചതുപോലെ فَتَكُونُونَ അങ്ങിനെ നിങ്ങൾ ആയിരിക്കുകയും سَوَاءً സമം, ഒരുപോലെ فَلَا تَتَّخِذُوا അതിനാൽ നിങ്ങൾ ഉണ്ടാക്കരുത്, സ്വീകരിക്കരുത് مِنْهُمْ അവരിൽ നിന്ന് أَوْلِيَاءَ മിത്രങ്ങളെ, ബന്ധുക്കളെ حَتَّىٰ يُهَاجِرُوا അവർ ഹിജ്റഃ പോകുന്നതുവരെ فِي سَبِيلِ മാർഗത്തിൽ اللَّهِ അല്ലാഹുവിന്റെ فَإِنْ تَوَلَّوْا എനി അവർ തിരിഞ്ഞു കളഞ്ഞെങ്കിൽ فَخُذُوهُمْ എന്നാലവരെ നിങ്ങൾ പിടിക്കുവിൻ وَاقْتُلُوهُمْ അവരെ നിങ്ങൾ കൊല്ലുകയും ചെയ്യുവിൻ حَيْثُ وَجَدْتُمُوهُمْ നിങ്ങളവരെ കണ്ടുമുട്ടിയേടത്ത് (കിട്ടിയേടത്ത്)വെച്ച് وَلَا تَتَّخِذُوا നിങ്ങൾ സ്വീകരിക്കുകയും അരുത് مِنْهُمْ അവരിൽ നിന്ന് وَلِيًّا ഒരു ബന്ധുവിനെയും, ഒരു മിത്രത്തെ وَلَا نَصِيرًا ഒരു സഹായകനെയും അരുത്

إِلَّا ٱلَّذِينَ يَصِلُونَ إِلَىٰ قَوْمٍۭ بَيْنَكُمْ وَبَيْنَهُم مِّيثَٰقٌ أَوْ جَآءُوكُمْ حَصِرَتْ صُدُورُهُمْ أَن يُقَٰتِلُوكُمْ أَوْ يُقَٰتِلُوا۟ قَوْمَهُمْ ۚ

**﴿90﴾ (അതെ) നിങ്ങൾക്കും തങ്ങൾക്കുമിടയിൽ വല്ല ഉടമ്പടിയും ഉള്ളതായ ഒരു ജനതയോട് ചേർന്ന് (ബന്ധപ്പെട്ട്) നിൽക്കുന്നവരൊഴികെ; അല്ലെങ്കിൽ, നിങ്ങളുമായി യുദ്ധം ചെയ്യുകയോ, തങ്ങളുടെ ജനതയുമായി യുദ്ധം ചെയ്യുകയോ ചെയ്‌വാൻ (വിഷമിച്ച്) തങ്ങളുടെ മനസ്സിടുങ്ങിയ നിലയിൽ നിങ്ങളുടെ അടുക്കൽ വന്നിട്ടുള്ള(വർ ഒഴികെ).**

وَلَوْ شَآءَ ٱللَّهُ لَسَلَّطَهُمْ عَلَيْكُمْ فَلَقَٰتَلُوكُمْ ۚ

**അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ, നിങ്ങൾക്കെതിരെ (ശക്തിനൽകി) അവരെ അവൻ അധികാരപ്പെടുത്തുകയും, അങ്ങനെ, അവർ നിങ്ങളോട് യുദ്ധം ചെയ്യുകയും**

فَإِنِ ٱعۡتَزَلُوكُمۡ فَلَمۡ يُقَٰتِلُوكُمۡ وَأَلۡقَوۡاْ إِلَيۡكُمُ ٱلسَّلَمَ فَمَا جَعَلَ ٱللَّهُ لَكُمۡ عَلَيۡهِمۡ سَبِيلٗا ﴿٩٠﴾

**തന്നെ ചെയ്യുമായിരുന്നു.**

**എന്നാൽ, അവർ നിങ്ങളെ വിട്ടുനിന്നു നിങ്ങളോട് യുദ്ധം ചെയ്യാതിരിക്കുകയും, നിങ്ങളോട് സമാധാനം പ്രകടിപ്പിക്കുക [സന്ധിക്കു ഒരുങ്ങുക]യും ചെയ്തുവെങ്കിൽ. അപ്പോൾ, അവരുടെ മേൽ നിങ്ങൾക്ക് അല്ലാഹു ഒരു മാർഗവും ഉണ്ടാക്കിത്തന്നിട്ടില്ല.**

﴾90﴿ إِلا الَّذِينَ യാതൊരുവരൊഴികെ يَصِلُونَ അവർ ചേരുന്നു, ബന്ധപ്പെടുന്നു إِلَىٰ قَوْمٍ ഒരു ജനതയിലേക്ക് بَيْنَكُمْ നിങ്ങൾക്കിടയിലുണ്ട് وَبَيْنَهُمْ അവർക്കിടയിലുമുണ്ട് مِيثَاقٌ വല്ല ഉറപ്പും, കരാറും, ഉടമ്പടിയും أَوْ جَاءُوكُمْ അല്ലെങ്കിൽ അവർ നിങ്ങളുടെ അടുക്കൽ വന്നു حَصِرَتْ ഇടുങ്ങിയ നിലയിൽ صُدُورُهُمْ അവരുടെ നെഞ്ചുകൾ(മനസ്സ്) أَن يُقَاتِلُوكُمْ അവർ നിങ്ങളുമായി (നിങ്ങളോട്) യുദ്ധം ചെയ്‌വാൻ أَوْ يُقَاتِلُوا അല്ലെങ്കിൽ അവർ യുദ്ധം ചെയ്‌വാൻ قَوْمَهُمْ അവരുടെ (തങ്ങളുടെ) ജനതയോട് وَلَوْ شَاءَ ഉദ്ദേശിച്ചിരുന്നെങ്കിൽ اللَّهُ അല്ലാഹു لَسَلَّطَهُمْ അവരെ അധികാരപ്പെടുത്തുക (നിയോഗിക്കുക) തന്നെ ചെയ്തിരുന്നു عَلَيْكُمْ നിങ്ങളുടെ മേൽ, നിങ്ങൾക്കെതിരെ فَلَقَاتَلُوكُمْ അങ്ങനെ(എന്നിട്ട്) അവർ നിങ്ങളോട് യുദ്ധം ചെയ്യുക തന്നെ ചെയ്തിരുന്നു فَإِنِ اعْتَزَلُوكُمْ എന്നാൽ അവർ നിങ്ങളെ വിട്ടു നിന്നാൽ, ഒഴിഞ്ഞു നിന്നെങ്കിൽ فَلَمْ يُقَاتِلُوكُمْ എന്നിട്ട് നിങ്ങളോടവർ യുദ്ധം ചെയ്തില്ല وَأَلْقَوْا അവർ ഇടുക (പ്രകടിപ്പിക്കുക - കാണിക്കുക)യും ചെയ്തു إِلَيْكُمُ നിങ്ങളിലേക്ക്, നിങ്ങളോട് السَّلَمَ സമാധാനം, ഒതുക്കം, ശാന്തത, സലാം فَمَا جَعَلَ എന്നാൽ ആക്കിയിട്ടില്ല, ഏർപ്പെടുത്തിയിട്ടില്ല اللَّهُ അല്ലാഹു لَكُمْ عَلَيْهِمْ നിങ്ങൾക്ക് അവരുടെ മേൽ سَبِيلًا ഒരു മാർഗം, വഴിയും

കഴിഞ്ഞ വചനത്തിൽ പ്രസ്താവിക്കപ്പെട്ട ആ കപട വിശ്വാസികളെ സംബന്ധിച്ച് ഈ വചനങ്ങളിൽ ചൂണ്ടിക്കാട്ടിയ സംഗതികൾ ഇങ്ങനെ സംഗ്രഹിക്കാം:

(1) അവർ യഥാർഥത്തിൽ സത്യവിശ്വാസികളല്ല. അവിശ്വാസികൾ തന്നെയാണ്. നിങ്ങളും കൂടി അവരെപ്പോലെ അവിശ്വാസികളായിത്തീരുവാനാണ് അവർ ആഗ്രഹിക്കുന്നതും. അതുകൊണ്ട് അവരോട് മൈത്രിയും സ്നേഹബന്ധവും പുലർത്തിക്കൂടാ.

(2) അവർ മുസ്‌ലിംകളാണെങ്കിൽ അവർ ഹിജ്‌റഃ പോരേണ്ടതായിരുന്നു. എനി അവർ 'ദാറുൽഹർബി' (ശത്രുനാട്ടി)ൽ നിന്ന് മദീനായിലേക്ക് ഹിജ്‌റഃ വരുന്നപക്ഷം അപ്പോൾ അവരെ മുസ്‌ലിംകളായി കരുതാവുന്നതുമാണ്.

(3) ഹിജ്റഃ പോരാൻ വിസമ്മതിക്കുന്ന പക്ഷം, അവർ അവിശ്വാസികളും ശത്രുക്കളുമായിത്തന്നെ കരുതണം. മക്കാ മുശ്‌രിക്കുകളോടെന്നപോലെ അവരോടും യുദ്ധ നടപടികൾ സ്വീകരിക്കണം. അതെ, മുസ്‌ലിംകളോട് യുദ്ധം പ്രഖ്യാപിച്ച മുശ്‌രിക്കുകളെ തക്കം കിട്ടിയേടത്തുവെച്ച് ബന്ധനത്തിലാക്കുകയോ, കൊലപ്പെടുത്തുകയോ ചെയ്യേണ്ടതാണ്. അത്പോലെ ഇവരോടും അതേനയം സ്വീകരിക്കേണ്ടിയിരിക്കുന്നു. അവരുമായി എന്തെങ്കിലും കൂട്ടുകെട്ടോ, അവരുടെ സഹായം സ്വീകരിക്കലോ പാടില്ലാത്തതാകുന്നു.

ഒരു കാര്യം ഇവിടെ ഓർക്കുന്നത് നന്ന്. മുസ്‌ലിംകൾക്ക് അക്കാലത്ത് മദീനായിൽ മാത്രമേ മതസ്വാതന്ത്ര്യവും, സൈ്വരജീവിതവും ലഭിച്ചിട്ടുള്ളൂ. ചുറ്റുപാടും - മക്കയിൽ പ്രത്യേകിച്ചും - ശത്രുക്കൾ ഇസ്‌ലാമിനെ നശിപ്പിക്കുവാൻ തക്കം പാർത്തുകൊണ്ടിരിക്കുകയാണ്. അതുകൊണ്ട് ഇസ്‌ലാമിനെ ആശ്ലേഷിക്കുന്നവർ ശത്രുജനങ്ങൾക്കിടയിൽ കഴിഞ്ഞുകൂടുന്നത് പല നിലക്കും അപകടമായിരുന്നു. അതുകൊണ്ട് ഹിജ്റഃക്ക് കഴിവുള്ള എല്ലാ സത്യവിശ്വാസികളും മദീനായിലേക്ക് ഹിജ്റഃ പോകൽ അന്നത്തെ പരിതഃസ്ഥിതിയിൽ നിർബ്ബന്ധമായിരുന്നു. (ആഗ്രഹമുണ്ടായിട്ടും അതിന് സാധിക്കാത്തവർ അതിൽനിന്ന് ഒഴിവാണെന്ന് ൯൮-ാം വചനത്തിൽ വരുന്നുണ്ട്.) പിന്നീട് മക്കാവിജയം ഉണ്ടാകുകയും, അറേബ്യ ഉപദ്വീപ് മിക്കവാറും മുസ്‌ലിം രാജ്യമായി മാറുകയും ചെയ്തതോടെ ഹിജ്റഃയുടെ നിർബ്ബന്ധം ഇല്ലാതായിത്തീർന്നു. മക്കാ വിജയ ദിവസം നബിﷺ പറഞ്ഞു: 'വിജയത്തിനുശേഷം ഹിജ്റഃ ഇല്ല. എങ്കിലും 'ജിഹാദും, നിയ്യത്ത്' (സമരവും സമരോദ്ദേശ്യവു)മാണുള്ളത്. യുദ്ധത്തിന് പുറപ്പെടുവാൻ ആവശ്യപ്പെടുമ്പോൾ നിങ്ങൾ യുദ്ധത്തിന് പുറപ്പെടുവിൻ.' (ബു; മു.)

(4) എന്നാൽ, മുസ്‌ലിംകളുമായി സന്ധിയിലോ സഖ്യത്തിലോ നിലകൊള്ളുന്ന ഏതെങ്കിലും ജനതയിൽ പെട്ടവരോ, അവരുടെ അടുക്കൽ അഭയം തേടിച്ചെന്നവരോ, അതുമല്ലെങ്കിൽ, മുസ്‌ലിംകളോടും സ്വന്തം ജനങ്ങളായ മുശ്‌രിക്കുകളോടും യുദ്ധം ചെയ്‌വാൻ മടിച്ചുകൊണ്ട് ധർമസങ്കടത്തിൽ കഴിയുന്നവരോ ആണെങ്കിൽ, അവരെ ശത്രുക്കളായി ഗണിച്ചു മുശ്‌രിക്കുകളോടെന്നോണം പെരുമാറിക്കൂടാത്തതാകുന്നു. അവർ, സത്യവിശ്വാസികൾക്കെതിരിൽ ശക്തി സംഭരിക്കാതിരുന്നത് അല്ലാഹുവിന്റെ ഒരു അനുഗ്രഹമാണ് എന്ന് കരുതിയാൽ മതി.

(5) ശത്രുനാട്ടിൽ നിന്ന് ഹിജ്റഃ പോരാതിരുന്നെങ്കിലും മുസ്‌ലിംകളോട് - ശത്രുക്കളൊന്നിച്ചോ ഒറ്റക്കോ - യുദ്ധം ചെയ്യാതെ ഒഴിഞ്ഞു നിൽക്കുകയും, മുസ്‌ലിംകളുമായി സമാധാനത്തിലും മമതയിലും വർത്തിക്കുകയും ചെയ്യുന്നവരായിരുന്നാലും അവരുടെമേൽ നടപടിയൊന്നും എടുത്തു കൂടാത്തതാണ്. അതെ, അവരെ കൊലചെയ്‌വാനോ, പിടിച്ചു ബന്ധനത്തിലാക്കുവാനോ പാടില്ല.

سَتَجِدُونَ ءَاخَرِينَ يُرِيدُونَ أَن يَأْمَنُوكُمْ وَيَأْمَنُوا۟ قَوْمَهُمْ

**﴾91﴿ വേറെ ചിലരെ നിങ്ങൾ കണ്ടെത്തിയേക്കും: നിങ്ങളെക്കുറിച്ച്, നിർഭയരായിരിക്കുവാനും തങ്ങളുടെ**

ജനതയെക്കുറിച്ച് നിർഭയരായിരിക്കുവാനും അവർ ഉദ്ദേശിക്കുന്നു.

كُلَّ مَا رُدُّوٓاْ إِلَى ٱلْفِتْنَةِ أُرْكِسُواْ فِيهَا ۚ

അവർ കുഴപ്പത്തിലേക്ക് തിരിക്കപ്പെടുമ്പോഴെല്ലാം അതിൽ അവർ (സ്വയം) മറിഞ്ഞു വീഴുന്നു.

فَإِن لَّمْ يَعْتَزِلُوكُمْ وَيُلْقُوٓاْ إِلَيْكُمُ ٱلسَّلَمَ وَيَكُفُّوٓاْ أَيْدِيَهُمْ فَخُذُوهُمْ وَٱقْتُلُوهُمْ حَيْثُ ثَقِفْتُمُوهُمْ ۚ

എന്നാൽ, അവർ നിങ്ങളെവിട്ടു നിൽക്കുകയും, നിങ്ങളോട് സമാധാനം പ്രകടിപ്പിക്കുകയും, അവരുടെ കൈകളെ (യുദ്ധം ചെയ്യാതെ) തടഞ്ഞു വെക്കുകയും ചെയ്യുന്നില്ലെങ്കിൽ, അവരെ കണ്ടുമുട്ടുന്നേടത്തുവെച്ച് നിങ്ങൾ പിടിക്കുകയും കൊലപ്പെടുത്തുകയും ചെയ്യുവിൻ.

وَأُو۟لَـٰٓئِكُمْ جَعَلْنَا لَكُمْ عَلَيْهِمْ سُلْطَـٰنًا مُّبِينًا ﴿٩١﴾

(അങ്ങിനെയുള്ള) അക്കൂട്ടർ - അവരുടെ മേൽ നിങ്ങൾക്ക് നാം വ്യക്തമായ ഒരധികാരം (അഥവാ ന്യായം) ഉണ്ടാക്കിത്തന്നിരിക്കുന്നു.

---

﴿91﴾ سَتَجِدُونَ നിങ്ങൾ വഴിയെ കണ്ടുമുട്ടും, കണ്ടേക്കും آخَرِينَ വേറെ ചിലരെ يُرِيدُونَ അവർ ഉദ്ദേശിക്കും, ഉദ്ദേശിക്കുന്നു أَنْ يَأْمَنُوكُمْ നിങ്ങളെ(ക്കുറിച്ച്) അവർ നിർഭയരായിരിക്കുവാൻ وَيَأْمَنُوا അവർ നിർഭയരായിരിക്കുവാനും قَوْمَهُمْ തങ്ങളുടെ ജനതയെ (ക്കുറിച്ച്) كُلَّمَا رُدُّوا അവർ മടക്ക(ആക്ക)പ്പെടുമ്പോഴെല്ലാം, തിരിക്കപ്പെടുമ്പോഴൊക്കെ إِلَى الْفِتْنَةِ കുഴപ്പത്തിലേക്ക് أُرْكِسُوا അവർ(കുത്തനെ) മറിച്ചിടപ്പെടും (മറിഞ്ഞു വീഴും) فِيهَا അതിൽ فَإِنْ لَمْ يَعْتَزِلُوكُمْ എന്നാൽ അവർ നിങ്ങളെ വിട്ടു(അകന്നു) നിന്നില്ലെങ്കിൽ وَيُلْقُوا إِلَيْكُمُ നിങ്ങൾക്ക് ഇട്ടുതരുക(നിങ്ങളോട് പ്രകടിപ്പിക്കുക)യും السَّلَمَ സമാധാനം, ഒതുക്കം وَيَكُفُّوا അവർ തടഞ്ഞുവെക്കുകയും, (നിറുത്തൽചെയ്കയും) أَيْدِيَهُمْ അവരുടെ കൈകളെ فَخُذُوهُمْ എന്നാലവരെ നിങ്ങൾ പിടിച്ചുകൊള്ളുവിൻ وَاقْتُلُوهُمْ അവരെ നിങ്ങൾ കൊലപ്പെടുത്തുകയും ചെയ്യുവിൻ حَيْثُ ثَقِفْتُمُوهُمْ അവരെ നിങ്ങൾ കണ്ടുമുട്ടിയേടത്ത്, കണ്ടുകിട്ടിയ സ്ഥലത്തുവെച്ച് وَأُولَٰئِكُمْ അക്കൂട്ടർ جَعَلْنَا നാം ഉണ്ടാക്കി(ഏർപ്പെടുത്തി)യിരിക്കുന്നു لَكُمْ നിങ്ങൾക്ക് عَلَيْهِمْ അവരുടെ മേൽ سُلْطَانًا ഒരു അധികാരം, ന്യായം مُبِينًا വ്യക്തമായ, സ്പഷ്ടമായ

മുമ്പ് വിവരിച്ച കപട വിശ്വാസികളിൽ ചില തരക്കാരെക്കുറിച്ച് തന്നെയാണ് ഈ വചനത്തിലെയും പരാമർശം. നാമമാത്രമാണെങ്കിലും ഇസ്‌ലാമിനെ അംഗീകരിച്ചു കൊണ്ട് മുസ്‌ലിംകളോടും, മുശ്‌രിക്കുകളായ സ്വജനങ്ങളോടും സംഘട്ടനം കൂടാതെ കഴിയണമെന്ന് ആഗ്രഹിക്കുന്നവരെപ്പറ്റിയാണ് മുമ്പ് പറഞ്ഞത്. ഇവരുടെ സ്ഥിതി അതിൽ നിന്ന് വ്യത്യസ്തമാണ്. വേണ്ടപ്പോൾ മുസ്‌ലിംകളായി അഭിനയിക്കാറുണ്ടെങ്കിലും സ്വജനങ്ങളുടെ ശിർക്കുപരമായ കുഴപ്പ പ്രവർത്തനങ്ങളിൽ ഇവർ സഹകരിച്ചും പങ്ക് വഹിച്ചും വരുന്നു. അത്തരം കുഴപ്പങ്ങളിൽ പങ്കു ചേരുവാൻ പ്രേരണ ലഭിക്കുമ്പോഴേക്കും അതിലേക്കവർ സ്വയം മറിഞ്ഞു വീഴുകയായി. അങ്ങനെ, ഇരു ഭാഗത്തും തങ്ങൾക്ക് അഭയം ലഭിക്കുവാൻവേണ്ടിയുള്ള ഇരുമുഖ നയമായിരിക്കും ഇവർക്കുള്ളത്. ഈ നിലമാറ്റി മുസ്‌ലിംകൾക്കെതിരെയുള്ള സംരംഭങ്ങളിലൊന്നും ഭാഗഭാക്കാകാതെ സമാധാനത്തിലും ഒതുക്കത്തിലും നിൽക്കാത്ത കാലത്തോളം ഇവരെയും പ്രത്യക്ഷ ശത്രുക്കളായി കണക്കാക്കണമെന്നും, തക്കം കിട്ടുമ്പോൾ അവരെ പിടിച്ചു ബന്ധനത്തിലാക്കുകയോ കൊല്ലുകയോ വേണമെന്നും, അതിന് തികച്ചും ന്യായവും അവകാശവുമുണ്ടെന്നും അല്ലാഹു അറിയിക്കുന്നു.

എത്ര വ്യക്തവും, യുക്തവും, വിശദവുമായ രൂപത്തിലാണ് സത്യവിശ്വാസികളെ അല്ലാഹു ഉപദേശിക്കുന്നതും, ശത്രുക്കളോട് അനുവർത്തിക്കേണ്ടുന്ന നയപരിപാടികളും സമരമുറകളും അവരെ പഠിപ്പിക്കുന്നതുമെന്നു നോക്കുക! അതേ സമയം തന്നെ ശത്രുവിഭാഗക്കാരുടെ മനഃശ്ശാസ്ത്രപരമായ തരംതിരിവുകളെയും, അതത് വിഭാഗക്കാരോട് സ്വീകരിക്കേണ്ടുന്ന നടപടികളും എത്ര യുക്തമായും, നീതിന്യായത്തോടുകൂടിയുമാണ് അല്ലാഹു വിവരിക്കുന്നതെന്നും നോക്കുക! الله أكبر

## വിഭാഗം - 13

ഇസ്‌ലാമിന്റെ ശത്രുക്കളുടെയും, അവരോട് ബന്ധപ്പെട്ടു കഴിയുന്ന കപടവിശ്വാസികളുടെയും നേരെ സ്വീകരിക്കേണ്ടുന്ന നടപടികളെക്കുറിച്ച് പലതും വിവരിച്ചശേഷം, സത്യവിശ്വാസികളെയോ, അവരോട് സഖ്യബന്ധമുള്ളവരെയോ കൊല ചെയ്യുന്നത് സംബന്ധിച്ച നിയമങ്ങൾ അല്ലാഹു വിവരിക്കുന്നു:-

وَمَا كَانَ لِمُؤْمِنٍ أَن يَقْتُلَ مُؤْمِنًا إِلَّا خَطَـًٔا ۚ وَمَن قَتَلَ مُؤْمِنًا خَطَـًٔا فَتَحْرِيرُ رَقَبَةٍ مُّؤْمِنَةٍ وَدِيَةٌ مُّسَلَّمَةٌ إِلَىٰٓ أَهْلِهِۦٓ إِلَّآ أَن يَصَّدَّقُوا۟ ۚ

**﴾92﴿ ഒരു സത്യവിശ്വാസിക്കും (തന്നെ) അബദ്ധമായിട്ടല്ലാതെ, ഒരു സത്യവിശ്വാസിയെ അവൻ കൊലപ്പെടുത്തുക ഉണ്ടാകാവതല്ല. [ഉണ്ടാവാൻ പാടില്ല.] ആരെങ്കിലും ഒരു സത്യവിശ്വാസിയെ അബദ്ധമായി കൊലപ്പെടുത്തിയാലാകട്ടെ, അപ്പോൾ ഒരു സത്യവിശ്വാസിയായ അടിമയെ സ്വതന്ത്രമാക്കലും, അവന്റെ [കൊല്ലപ്പെട്ടവന്റെ] ആൾക്കാ**

ർക്ക് ഏൽപിച്ചുകൊടുക്കപ്പെടുന്ന ഒരു തെണ്ടവും [നഷ്ടപരിഹാരവും] ആകുന്നു (വേണ്ടത്); അവർ (വിട്ടു കൊടുത്ത്) സൗജന്യമാക്കുന്നതായാലൊഴികെ.

فَإِن كَانَ مِن قَوْمٍ عَدُوٍّ لَّكُمْ وَهُوَ مُؤْمِنٌ فَتَحْرِيرُ رَقَبَةٍ مُّؤْمِنَةٍ ۖ

എനി(കൊല്ലപ്പെട്ട) അവൻ, നിങ്ങളുടെ ശത്രുവായ ഒരു ജനതയിൽ പെട്ടവനാണ്, അവനാകട്ടെ സത്യവിശ്വാസിയുമാണ് എങ്കിൽ, അപ്പോൾ, സത്യവിശ്വാസിയായ ഒരു അടിമയെ സ്വതന്ത്രമാക്കലാണ് (വേണ്ടത്).

وَإِن كَانَ مِن قَوْمٍ بَيْنَكُمْ وَبَيْنَهُم مِّيثَٰقٌ فَدِيَةٌ مُّسَلَّمَةٌ إِلَىٰٓ أَهْلِهِۦ وَتَحْرِيرُ رَقَبَةٍ مُّؤْمِنَةٍ ۖ

അവൻ, നിങ്ങൾക്കും തങ്ങൾക്കുമിടയിൽ വല്ല ഉടമ്പടിയുമുള്ളതായ ഒരു ജനതയിൽ പെട്ടവനാണെങ്കിലാകട്ടെ, അപ്പോൾ, അവന്റെ ആൾക്കാർക്ക് ഏൽപിച്ചുകൊടുക്കപ്പെടുന്ന ഒരു തെണ്ടവും [നഷ്ടപരിഹാരവും], ഒരു സത്യവിശ്വാസിയായ അടിമയെ സ്വതന്ത്രമാക്കലുമാണ് (വേണ്ടത്).

فَمَن لَّمْ يَجِدْ فَصِيَامُ شَهْرَيْنِ مُتَتَابِعَيْنِ تَوْبَةً مِّنَ ٱللَّهِ ۗ

എനി, വല്ലവർക്കും അത് (സാധിച്ചു) കിട്ടിയില്ലെങ്കിൽ, തുടർച്ചയായി രണ്ട് മാസത്തെ നോമ്പാകുന്നു (വേണ്ടത്); (അതെ) അല്ലാഹുവിങ്കൽ നിന്ന് (നിശ്ചയിക്കപ്പെട്ടിട്ടു)ള്ള പശ്ചാത്താപമായിട്ട്.

وَكَانَ ٱللَّهُ عَلِيمًا حَكِيمًا ﴿٩٢﴾

അല്ലാഹു (എല്ലാം) അറിയുന്നവനും, അഗാധജ്ഞനുമാകുന്നു.

---

وَمَا كَانَ﴿92﴾ ആയിക്കൂടാ, ആകാവതല്ല, ഉണ്ടായിക്കൂടാ, പാടില്ല لِمُؤْمِنٍ ഒരു സത്യവിശ്വാസിക്കും أَن يَقْتُلَ അവൻ കൊലചെയ്യൽ, വധിക്കൽ مُؤْمِنًا ഒരു സത്യവിശ്വാസിയെ إِلَّا خَطَأً അബദ്ധമാ(പിഴവാ)യിട്ടൊഴികെ وَمَن قَتَلَ വല്ലവനും (ആരെങ്കിലും) കൊന്നാൽ مُؤْمِنًا ഒരു സത്യവിശ്വാസിയെ خَطَأً അബദ്ധമായി فَتَحْرِيرُ എന്നാൽ സ്വതന്ത്രമാക്കലാണ് رَقَبَةٍ ഒരു പിരടിയെ (അടിമയെ) مُؤْمِنَةٍ സത്യവിശ്വാസിയായ وَدِيَةٌ ഒരു തെണ്ട (നഷ്ടപരിഹാരം)വും مُسَلَّمَةٌ ഏല്പിച്ചു (വിട്ടു)

إِلَّآ أَن يَصَّدَّقُوا۟ കൊടുക്കപ്പെടുന്ന إِلَىٰٓ أَهْلِهِۦٓ അവന്റെ ആൾക്കാരിലേക്ക്, കുടുംബത്തിന് അവർ ധർമം (സൗജന്യം) ആക്കിയാലൊഴികെ فَإِن كَانَ എനി അവനായിരുന്നെങ്കിൽ مِن قَوْمٍ ഒരു ജനതയിൽ നിന്നു(ള്ളവൻ) عَدُوٍّ لَّكُمْ നിങ്ങൾക്ക് ശത്രുവായ وَهُوَ مُؤْمِنٌ അവനാകട്ടെ സത്യവിശ്വാസിയുമാണ് فَتَحْرِيرُ എന്നാൽ സ്വതന്ത്രമാക്കലാണ് رَقَبَةٍ ഒരു പിരടി (അടിമ)യെ مُّؤْمِنَةٍ സത്യവിശ്വാസിയായ وَإِن كَانَ അവനായിരുന്നാലാകട്ടെ مِن قَوْمٍ ഒരു ജനതയിൽപെട്ട(വൻ) بَيْنَكُمْ وَبَيْنَهُم നിങ്ങൾക്കും അവർക്കുമിടയിലുണ്ട് مِّيثَٰقٌ കരാർ ഉടമ്പടി فَدِيَةٌ എന്നാൽ തെണ്ടം مُّسَلَّمَةٌ ഏൽപിച്ചു കൊടുക്കപ്പെടുന്ന إِلَىٰٓ أَهْلِهِۦ അവന്റെ ആൾക്കാർക്ക്, കുടുംബത്തിലേക്ക് وَتَحْرِيرُ رَقَبَةٍ ഒരടിമയെ സ്വതന്ത്രമാക്കലും مُّؤْمِنَةٍ സത്യവിശ്വാസിയായ فَمَن لَّمْ يَجِدْ എനി ആർക്ക് കിട്ടിയില്ലയോ, വല്ലവനും എത്തിക്കാതിരുന്നാൽ فَصِيَامُ എന്നാൽ നോമ്പ് നോൽക്കൽ شَهْرَيْنِ രണ്ട് മാസത്തെ مُتَتَابِعَيْنِ തുടർച്ചയായി(രണ്ട്) تَوْبَةً പശ്ചാത്താപമായിട്ട്, (വേദിച്ചു) മടക്കമായിട്ട് مِّنَ ٱللَّهِ അല്ലാഹുവിൽ നിന്ന് (നിശ്ചയിച്ച) وَكَانَ ٱللَّهُ അല്ലാഹു ആകുന്നു عَلِيمًا അറിയുന്നവൻ حَكِيمًا അഗാധജ്ഞൻ, യുക്തിമാൻ

---

وَمَن يَقْتُلْ مُؤْمِنًا مُّتَعَمِّدًا فَجَزَآؤُهُۥ جَهَنَّمُ خَٰلِدًا فِيهَا وَغَضِبَ ٱللَّهُ عَلَيْهِ وَلَعَنَهُۥ وَأَعَدَّ لَهُۥ عَذَابًا عَظِيمًا ﴿٩٣﴾

**《93》 ആരെങ്കിലും ഒരു സത്യവിശ്വാസിയെ കൽപിച്ചു കൂട്ടി കൊലപ്പെടുത്തുന്ന പക്ഷം, അവന്റെ പ്രതിഫലം, 'ജഹന്നം' [നരകം] ആകുന്നു - അതിൽ (അവൻ) നിത്യവാസി യായിക്കൊണ്ട്; അവന്റെ മേൽ അല്ലാഹു കോപിക്കുകയും, അവനെ ശപിക്കുകയും ചെയ്യുന്നതാണ്; അവന്ന് വമ്പിച്ച ശിക്ഷ അവൻ (അല്ലാഹു) ഒരുക്കിവെക്കുകയും ചെയ്യുന്നതാണ്.**

---

《93》 وَمَن يَقْتُلْ ആർ കൊല്ലുന്നുവോ, വല്ലവനും കൊന്നാൽ مُؤْمِنًا ഒരു സത്യവിശ്വാസിയെ مُّتَعَمِّدًا കൽപിച്ചു കൂട്ടി, കരുതിക്കൂട്ടി فَجَزَآؤُهُۥ എന്നാലവന്റെ പ്രതിഫലം جَهَنَّمُ ജഹന്നമാണ്, നരകമാകുന്നു خَٰلِدًا നിത്യ(സ്ഥിര)വാസിയായിക്കൊണ്ട് فِيهَا അതിൽ وَغَضِبَ ٱللَّهُ അല്ലാഹു കോപിക്കുകയും ചെയ്യും عَلَيْهِ അവന്റെ മേൽ وَلَعَنَهُۥ അവനെ അവൻ ശപിക്കുകയും ചെയ്യും وَأَعَدَّ لَهُۥ അവന്ന് അവൻ ഒരുക്കിവെക്കുകയും ചെയ്യും عَذَابًا ശിക്ഷ عَظِيمًا വമ്പിച്ചതായ

---

അബദ്ധം പിണഞ്ഞാലല്ലാതെ ഒരു സത്യവിശ്വാസി മറ്റൊരു സത്യവിശ്വാസിയെ കൊലപ്പെടുത്തുകയെന്ന സംഭവമേ ഉണ്ടായിക്കൂടാത്തതാണ് എന്ന

മുഖവുരയോടുകൂടിയാണ് അല്ലാഹു വിഷയം ആരംഭിക്കുന്നത്. തുടർന്നു കൊണ്ട് കൊലപാതകം പല വകുപ്പുകളാക്കി തരംതിരിക്കുകയും ഓരോന്നിനെയും സംബന്ധിച്ച വിധികൾ വിവരിക്കുകയും ചെയ്തിരിക്കുന്നു. അതിങ്ങിനെ സംഗ്രഹിക്കാം:-

(1) ഒരു സത്യവിശ്വാസി മറ്റൊരു സത്യവിശ്വാസിയെ അബദ്ധത്തിൽ കൊലചെയ്യുക. അത് നിമിത്തം രണ്ട് കാര്യങ്ങൾ ഘാതകന്റെ മേൽ നിർബ്ബന്ധമാകുന്നു.

**ഒന്ന്:** സത്യവിശ്വാസിയായ ഒരു അടിമയെ സ്വതന്ത്രമാക്കി മോചിപ്പിക്കൽ. ഒരു സത്യവിശ്വാസി അവന്റെ കൈക്ക് നഷ്ടപ്പെട്ട സ്ഥിതിക്ക് മറ്റൊരു സത്യവിശ്വാസിയുടെ അടിമത്തത്തിൽനിന്ന് അവനെ മോചിപ്പിക്കുന്നത് വളരെ അനുയോജ്യമാണല്ലോ, رَقَبَة (റക്വബത്ത്) എന്നാണ് അല്ലാഹു ഉപയോഗിച്ച വാക്ക്. ഒരു ആൾ എന്ന അർഥത്തിൽ 'ഒരു തല' എന്ന് മലയാളത്തിൽ പറയാറുള്ളത്പോലെ, അറബിയിൽ ചിലപ്പോൾ رَأْس (തല)എന്നും, ചിലപ്പോൾ رَقَبَة (പിരടി) എന്നും ഉപയോഗിക്കാറുണ്ട്. പക്ഷേ, അടിമകളെ - അവർ ആണോ പെണ്ണോ, ചെറുതോ വലുതോ എന്ന വ്യത്യാസമില്ലാതെ - ഉദ്ദേശിച്ചാണ് അധികവും رَقَبَةന്റെ ഉപയോഗം. എന്നാലും ആ അടിമ സത്യവിശ്വാസിയായിരിക്കണമെന്ന് നിബന്ധനയുള്ളത് കൊണ്ട് ഇസ്‌ലാമിനെപ്പറ്റി ഒന്നും അറിഞ്ഞുകൂടാത്ത ചെറിയ കുട്ടികളായാൽ പോരാ എന്നു ഇവിടെ ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു.

**രണ്ടാമതായി:** കൊല്ലപ്പെട്ടവന്റെ അവകാശികൾക്ക് അവരുടെ നഷ്ടപരിഹാരമായി ഒരു തെണ്ടവും കൊടുത്തു തീർക്കണം. നൂറു ഒട്ടകമാണ് ഒരാൾക്ക് തെണ്ടം നിശ്ചയിക്കപ്പെട്ടിരിക്കുന്നത്. ഒട്ടകം കിട്ടാത്തപ്പോൾ അതിന് പകരം ആടുമാടുകളോ പണമോ ആകാവുന്നതാണ്. (വിശദവിവരങ്ങൾക്ക് ഹദീഥ് ഗ്രന്ഥങ്ങളും ഫിക്വ്ഹ് ഗ്രന്ഥങ്ങളും നോക്കേണ്ടതാകുന്നു.) ഈ തെണ്ടം കൊല്ലപ്പെട്ടവന്റെ അവകാശികൾക്കുള്ളതാകകൊണ്ട് വേണമെങ്കിൽ ഘാതകന് വിട്ടുവീഴ്ച ചെയ്തുകൊടുക്കുവാൻ അവർക്ക് അവകാശമുണ്ട്. അവർ സ്വയം അത് ഒഴിവാക്കിക്കൊടുക്കുന്ന പക്ഷം, അവൻ തെണ്ടം നൽകേണ്ടതില്ല. എന്നാലും അടിമയെ മോചിപ്പിക്കുന്നതിൽ നിന്നു ഒഴിവില്ല.

കൽപിച്ചുകൂട്ടി ഒരു സത്യവിശ്വാസിയെ കൊലപ്പെടുത്തുന്നതിനുള്ള ശിക്ഷാനിയമം പകരം പ്രതിക്രിയ ചെയ്യലാണെന്ന് അൽബക്വറഃ : 178 ൽ മുമ്പ് പ്രസ്താവിച്ചിട്ടുണ്ട്. ആ പാതകത്തിന്റെ ഗൗരവത്തെപ്പറ്റി ഇവിടെ 93-ാം വചനത്തിൽ തുടർന്നു വിവരിക്കുന്നുമുണ്ട്.

(2) കൊല്ലപ്പെട്ടവൻ സത്യവിശ്വാസി തന്നെയാണെങ്കിലും മുസ്‌ലിംകളുമായി സമരത്തിലും ശത്രുതയിലും കഴിയുന്ന ജനങ്ങളുടെ കൂട്ടത്തിൽ നിന്ന് ഹിജ്റഃപോകാതെ അവർക്കിടയിൽ തന്നെ താമസിക്കുന്ന ആളായിരിക്കുക. അപ്പോൾ കൊലക്ക് പ്രായശ്ചിത്തമായി സത്യവിശ്വാസിയായ ഒരു അടിമയെ മോചിപ്പിക്കുകയാണ് വേണ്ടത്. അവകാശികൾ ശത്രുവിഭാഗക്കാരും, കൊല്ലപ്പെട്ടവൻ അവരിൽ നിന്ന് വേറിട്ട് പോരാത്തവനുമായ സ്ഥിതിക്ക് ഇവിടെ തെണ്ടത്തിന്റെ ആവശ്യമില്ല. തെണ്ടം കൊടുക്കുന്ന പക്ഷം അതു ശത്രുക്കൾക്ക് സഹായം നൽകലായിരിക്കുമല്ലോ.

ഇസ്‌ലാമിനെ യഥാർഥത്തിൽ അംഗീകരിച്ചിട്ടുണ്ടെങ്കിൽ തന്നെയും ശത്രുക്കളുടെ ഇടയിൽ അവരോട് കൂടിയാടി കഴിയുന്നവരാകകൊണ്ട് അത്തരക്കാരെ ശരിക്ക് മനസ്സിലാക്കുവാൻ പ്രയാസമായിരിക്കും. ഇതിനൊരു ഉദാഹരണമാണ് അയ്യാശ്(عياش-رضـ)ന്റെ കഥ. അതായത്, അബൂജഹ്‌ലിന്റെ ഉമ്മയൊത്ത സഹോദരനായ അദ്ദേഹം മുസ്‌ലിമാകുകയും ഹിജ്റഃ പോകുകയും ചെയ്തു. അദ്ദേഹം മുസ്‌ലിമായ കാരണത്താൽ അദ്ദേഹത്തെ മർദ്ദിച്ചവശനാക്കിയിരുന്ന ഒരാളെ പിന്നീട് കണ്ടുമുട്ടിയപ്പോൾ അദ്ദേഹം വധിച്ചു കളഞ്ഞു. വാസ്തവത്തിൽ, ആ മനുഷ്യൻ ഇസ്‌ലാമിൽ വിശ്വസിച്ചു ഹിജ്റഃക്ക് പുറപ്പെട്ടതായിരുന്നു. അയ്യാശ്(റ) ആ വിവരം അറിഞ്ഞിരുന്നതുമില്ല. ഇങ്ങിനെയുള്ള അബദ്ധ സംഭവങ്ങളിലാണ് ഈ വിധി.

(3) മുസ്‌ലിംകളുമായി സന്ധി നിലവിലുള്ള ജനങ്ങളിൽപെട്ട ഒരാളാണ് അബദ്ധത്തിൽ കൊല്ലപ്പെട്ടതെങ്കിൽ തെണ്ടം കൊടുക്കുകയും അടിമയെ മോചിപ്പിക്കുകയും വേണം. കൊല്ലപ്പെട്ടവൻ മുസ്‌ലിമായാലും അല്ലെങ്കിലും വ്യത്യാസമില്ലെന്നാണ് ഖുർആനിന്റെ വാക്കുകളിൽനിന്ന് വ്യക്തമാകുന്നത്. ഒരു വിഭാഗം പണ്ഡിതന്മാരുടെ അഭിപ്രായവും അതാകുന്നു.

(4) കഴിവില്ലായ്മ കൊണ്ടോ, കിട്ടായ്കകൊണ്ടോ അടിമയെ സ്വതന്ത്രമാക്കുവാൻ സാധിക്കാതെ വരുന്ന പക്ഷം ഘാതകൻ തുടർച്ചയായി രണ്ട് മാസം നോമ്പ് പിടിക്കൽ നിർബന്ധമാകുന്നു. തുടർച്ചയായി വേണമെന്ന് നിബന്ധനയുള്ളതുകൊണ്ട് ഇടക്കുവെച്ച് നോമ്പ് മുറിച്ചാൽ വീണ്ടും രണ്ടുമാസം നോൽക്കേണ്ടി വരുന്നതാണ്.

കൊലപാതകത്തിന്റെ ഐഹിക ശിക്ഷാനടപടികളാണല്ലോ തെണ്ടവും, അടിമയെ മോചിപ്പിക്കലും. ഒരു ജീവനെ നഷ്ടപ്പെടുത്തിയതിന്റെ സ്ഥാനത്ത് മറ്റൊർ ജീവനെ അടിമത്ത്വത്തിൽനിന്ന് മോചിപ്പിക്കുക, മുസ്‌ലിംകളിൽ നിലവിലുള്ള അടിമകളെ അവസരം കിട്ടുമ്പോഴൊക്കെ സ്വതന്ത്രരാക്കിത്തീർക്കുക, അബദ്ധത്തിലായാലും ചെയ്തുപോയ തെറ്റിനൊർ പ്രായശ്ചിത്തം നൽകുക എന്നൊക്കെയാണ് അടിമയെ മോചിപ്പിക്കുവാൻ നിശ്ചയിച്ചതിൽ അടങ്ങിയിരിക്കുന്ന തത്വങ്ങൾ. ഇത് ഘാതകന്റെ സ്വന്തം സ്വത്തിൽനിന്ന് നിർവ്വഹിക്കേണ്ടതുമാകുന്നു. അതുകൊണ്ടാണ് അതിന് സാധിക്കാത്ത പക്ഷം പകരം നോമ്പുനോൽക്കുവാനും കൽപിച്ചത്. കൊല്ലപ്പെട്ടവന്റെ കുടുംബങ്ങൾക്ക് നൽകപ്പെടേണ്ടുന്ന ഒരു നഷ്ടപരിഹാരമാണ് തെണ്ടം. അതാകട്ടെ, കേവലം ഭാരിച്ച ഒരു ബാധ്യതയുമാണ്. അതുകൊണ്ട് തെണ്ടത്തിനുള്ള വക ഘാതകന്റെ സ്വന്തം സ്വത്തിൽ നിന്നല്ല – അവന്റെ അടുത്ത അവകാശികളി(عصبة)ൽ നിന്നാണ് – ഈടാക്കേണ്ടതെന്ന് നബിﷺയുടെ സുന്നത്തിൽ നിന്ന് അറിയപ്പെട്ടിരിക്കുന്നു. അവകാശികൾക്ക് കഴിയാതെ വന്നാൽ പൊതുഖജനാവിൽ (ബൈത്തുൽമാലി)ൽ നിന്നായിരിക്കണം. അതും സാധ്യമല്ലാത്തപ്പോൾ മാത്രമേ ഘാതകന്റെ സ്വത്തിൽനിന്നു നൽകപ്പെടേണ്ടതുള്ളൂ. (വിശദവിവരങ്ങൾക്ക് ഹദീഥ് ഗ്രന്ഥങ്ങളും ഫിക്വ്ഹ് ഗ്രന്ഥങ്ങളും ആശ്രയിക്കേണ്ടതാണ്).

സത്യവിശ്വാസികളെ അബദ്ധത്തിൽ കൊലചെയ്യുന്നതിനെപ്പറ്റിയാണ് ഇതുവരെ

പ്രസ്താവിച്ചത്. കൽപിച്ചുകൂട്ടി സത്യവിശ്വാസിയെ കൊലചെയ്താൽ, പകരം കൊല്ലലാണ് ശിക്ഷയെന്നും, കൊല്ലപ്പെട്ടവന്റെ അവകാശികൾ പ്രതിക്കൊല ഒഴിവാക്കിക്കൊടുക്കുന്നപക്ഷം, തെണ്ടം മതിയെന്നും സൂറത്തുൽ ബക്വറഃയിൽ മുമ്പ് കണ്ടുവല്ലോ. എന്നാൽ, കൽപിച്ചുകൂട്ടി സത്യവിശ്വാസിയെ കൊലപ്പെടുത്തുന്നത് എത്ര കണ്ട് ഭയങ്കരവും ക്രൂരവുമായിട്ടാണ് അല്ലാഹു കണക്കാക്കിയിരിക്കുന്നതെന്ന് 98-ാം വചനം ഒരാവർത്തി വായിച്ചാൽ മനസ്സിലാക്കാവുന്നതാണ്. അവന്റെ പ്രതിഫലം ശാശ്വതമായ നരകശിക്ഷയാണ്, അല്ലാഹുവിന്റെ കോപത്തിനും ശാപത്തിനും അവൻ പാത്രമാകും, അവന് വമ്പിച്ച തോതിലുള്ള ശിക്ഷയും ഉണ്ടാകും എന്നൊക്കെയാണ് അല്ലാഹു അതിൽ വ്യക്തമായി പ്രസ്താവിച്ചിരിക്കുന്നത്. വാസ്തവത്തിൽ ഇപ്പറഞ്ഞവയിൽ ഏതെങ്കിലും ഒരു താക്കീതുകൊണ്ടുതന്നെ ഈ പാപത്തിന്റെ ഗൗരവം മനസ്സിലാക്കാം. എന്നിരിക്കെ, എല്ലാം കൂടിയാകുമ്പോഴത്തെ സ്ഥിതിയൊന്ന് ആലോചിച്ചു നോക്കുക! ഈ താക്കീതുകളും മറ്റും കണക്കിലെടുത്തുകൊണ്ടാണ് സത്യവിശ്വാസിയെ കൽപ്പിച്ചുകൂട്ടി കൊല ചെയ്തവന് തൗബയില്ല (അവന്റെ പശ്ചാതാപം സ്വീകരിക്കപ്പെടുകയില്ല) എന്ന് ഇബ്നു അബ്ബാസ്(റ) മുതലായവർ അഭിപ്രായപ്പെട്ടിരിക്കുന്നത്. എങ്കിലും മറ്റു പല തെളിവുകളും കൂടി പരിഗണിച്ചുകൊണ്ട് അവൻ ഖേദിച്ചു മടങ്ങിയാൽ അല്ലാഹു പൊറുത്തു കൊടുത്തു കൂടായ്കയില്ലെന്നത്രെ ഭൂരിപക്ഷാഭിപ്രായം. ഇരുഭാഗക്കാർക്കുമുള്ള തെളിവുകളും ന്യായങ്ങളും മറ്റേ ഭാഗക്കാർക്കുള്ള മറുപടിയും ഇവിടെ വിശദീകരിക്കുന്നില്ല. ഏതായാലും ശിർക്കും, കുഫ്റും കഴിച്ചാൽ, പാപങ്ങളിൽവെച്ച് ഏറ്റവും കടുത്തപാപം, ന്യായമായ കാരണം കൂടാതെ കൽപിച്ചുകൂട്ടി ഒരു സത്യവിശ്വാസി മറ്റൊരു സത്യവിശ്വാസിയെ കൊലപ്പെടുത്തലാണെന്നുള്ളതിൽ ആർക്കും അഭിപ്രായവ്യത്യാസമില്ല. ക്വുർആനിൽനിന്നും നബിവചനങ്ങളിൽ നിന്നും സംശയരഹിതമായി അറിയപ്പെട്ടതുമാണത്.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ إِذَا ضَرَبْتُمْ فِى سَبِيلِ ٱللَّهِ فَتَبَيَّنُواْ وَلَا تَقُولُواْ لِمَنْ أَلْقَىٰٓ إِلَيْكُمُ ٱلسَّلَٰمَ لَسْتَ مُؤْمِنًا

﴿94﴾ ഹേ, വിശ്വസിച്ചവരേ, **നിങ്ങൾ അല്ലാഹുവിന്റെ മാർഗത്തിൽ (സമരത്തിനായി) യാത്രപോയാൽ, നിങ്ങൾ (കാര്യം) വ്യക്തമായി മനസിലാക്കിക്കൊള്ളുവിൻ; നിങ്ങളോട് 'സലാം' [സമാധാനം] പ്രകടിപ്പിച്ചവനോട് 'നീ സത്യവിശ്വാസിയല്ല' എന്ന് നിങ്ങൾ പറയുകയും ചെയ്യരുത്;**

تَبْتَغُونَ عَرَضَ ٱلْحَيَوٰةِ ٱلدُّنْيَا فَعِندَ ٱللَّهِ مَغَانِمُ كَثِيرَةٌ

**നിങ്ങൾ ഐഹിക ജീവിത്തിന്റെ വിഭവം തേടിക്കൊണ്ട്. എന്നാൽ, അല്ലാഹുവിന്റെ അടുക്കൽ വളരെ 'ഗനീമത്ത്' [ഭാഗമായി ലഭിക്കുന്ന**

വസ്തു]കൾ ഉണ്ട്.

| | |
|---|---|
| كَذَٰلِكَ كُنتُم مِّن قَبْلُ فَمَنَّ ٱللَّهُ عَلَيْكُمْ فَتَبَيَّنُوٓا۟ | മുമ്പ് നിങ്ങൾ അപ്രകാരം തന്നെയായിരുന്നു; എന്നിട്ട് അല്ലാഹു നിങ്ങളിൽ ദാക്ഷിണ്യം ചെയ്തിരിക്കുകയാണ്; അതിനാൽ, നിങ്ങൾ വ്യക്തമായി (അന്വേഷിച്ച്) മനസ്സിലാക്കുവിൻ. |
| إِنَّ ٱللَّهَ كَانَ بِمَا تَعْمَلُونَ خَبِيرًا ﴿٩٤﴾ | നിശ്ചയമായും അല്ലാഹു, നിങ്ങൾ പ്രവർത്തിക്കുന്നതിനെക്കുറിച്ച് സൂക്ഷ്മജ്ഞനാകുന്നു. |

يَاأَيُّهَا الَّذِينَ آمَنُوا ﴿94﴾ ഹേ വിശ്വസിച്ചവരേ, إِذَاضَرَبْتُمْ നിങ്ങൾ യാത്രപോയാൽ فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ فَتَبَيَّنُوا നിങ്ങൾ വ്യക്തത തേടുവിൻ, വ്യക്തമായി മനസ്സിലാക്കുവിൻ وَلَاتَقُولُوا നിങ്ങൾ പറയുകയും അരുത് لِمَنْ أَلْقَى ഇട്ടുതന്ന(പ്രകടിപ്പിച്ച)വനോട് إِلَيْكُمُ നിങ്ങളിലേക്ക്, നിങ്ങളോട് السَّلَامَ സലാമിനെ, സമാധാനം لَسْتَ നീ അല്ല(എന്ന്) مُؤْمِنًا സത്യവിശ്വാസി تَبْتَغُونَ നിങ്ങൾ തേടിക്കൊണ്ട് عَرَضَ വിഭവം, സാമഗ്രികൾ, ഉപകരണം الْحَيَاةِالدُّنْيَا ഐഹിക(ഇഹത്തിലെ) ജീവിതത്തിന്റെ فَعِنْدَاللَّهِ എന്നാൽ അല്ലാഹുവിന്റെ അടുക്കലുണ്ട് مَغَانِمُ ഗനീമത്തുകൾ, യുദ്ധമുതലുകൾ, ഭാഗ്യത്തിൽ ലഭിക്കുന്നവ كَثِيرَةٌ വളരെ, അധികം كَذَٰلِكَ അപ്രകാരം, അതുപോലെ (തന്നെ) كُنْتُمْ നിങ്ങൾ ആയിരുന്നു مِنْ قَبْلُ മുമ്പ് فَمَنَّ اللَّهُ എന്നിട്ട് അല്ലാഹു ദാക്ഷിണ്യം (നന്മ - ഗുണം) ചെയ്തിരിക്കുന്നു عَلَيْكُمْ നിങ്ങളുടെ മേൽ فَتَبَيَّنُوا അതിനാൽ നിങ്ങൾ വ്യക്തമായി മനസ്സിലാക്കുവിൻ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു بِمَاتَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി خَبِيرًا സൂക്ഷ്മജ്ഞാനി

---

ضَرَبَ (ദ്വറബ) എന്ന ക്രിയക്ക് 'അടിച്ചു, വെട്ടി' എന്നൊക്കെയാണ് സാധാരണ ഗതിയിൽ അർഥം. അതിനോട് ബന്ധപ്പെട്ടു നിൽക്കുന്ന അവ്യയങ്ങളുടെയും നാമങ്ങളുടെയും വ്യത്യാസമനുസരിച്ച് അതിന് വേറെയും പല അർഥങ്ങളും വരുന്നതാണ്. അതിനൊരു ഉദാഹരണമാണ് ഈ വചനത്തിൽ കാണുന്നത്. 'സഞ്ചരിച്ചു' അഥവാ യാത്രപോയി എന്ന അർഥത്തിലാണ് ഇവിടെ അതുള്ളത് السَلَامَ എന്നതിന്റെ സ്ഥാനത്ത് ഇവിടെ السَلَم എന്നും വായനയുണ്ട്. രണ്ടായാലും സമാധാനം, കീഴൊതുക്കം, അഭിവാദ്യ വാക്യമായ 'സലാം' എന്നൊക്കെ അതിന് അർഥം കൽപിക്കപ്പെട്ടിരിക്കുന്നു. സലാം മുഖേനയോ, തൗഹീദിന്റെ വാക്യം മുഖേനയോ മറ്റോ ഇസ്ലാമിന്റെ അടയാളവും, സമാധാന നിലപാടും പ്രകടിപ്പിക്കുക എന്നാണിവിടെ ഉദ്ദേശ്യം. مَغْنَم എന്ന പദത്തിന്റെ ബഹുവചനമാണ് مَغَانِمُ 'ഭാഗ്യം, അദ്ധ്വാനം കൂടാതെ ഭാഗ്യത്തിൽ ലഭിക്കുന്ന വിഭവം, യുദ്ധത്തിൽ ശത്രുക്കളിൽ നിന്ന് ലഭിക്കുന്ന വസ്തു'

എന്നൊക്കെ അതിനർഥം വരും. ഇതേ അർഥങ്ങൾ വരുന്ന മറ്റൊരു വാക്കാണ് غنيمة ഉം അതിന്റെ ബഹുവചനമായ غنائم ഉം. യുദ്ധത്തിൽ ലഭിക്കുന്ന ധനത്തിനാണ് സാധാരണ ഈ വാക്കുകൾ ഉപയോഗിക്കാറുള്ളത്.

അറബികൾ ഇസ്‌ലാമിന്റെ കൊടിക്കൂറയിൽ അണിനിരന്നു കഴിയുന്നതിനു മുമ്പ് ശത്രു രാജ്യങ്ങളിൽ അവിടവിടെയായി ഇസ്‌ലാമിൽ വിശ്വസിച്ചിരുന്ന ചില ഒറ്റപ്പെട്ട വ്യക്തികൾ ഉണ്ടായിരുന്നു. മുസ്‌ലിംകൾ ശത്രുനാട്ടിലേക്ക് പടയെടുക്കുമ്പോൾ അങ്ങിനെയുള്ളവരെ തിരിച്ചറിയുവാൻ പ്രത്യക്ഷ ലക്ഷണങ്ങളൊന്നും ഉണ്ടായിരിക്കയില്ല. അതുകൊണ്ട് അങ്ങിനെയുള്ള വ്യക്തികൾ മുസ്‌ലികളുടെ ദൃഷ്ടിയിൽപെടുമ്പോൾ അവരെ ശത്രുവിഭാഗക്കാരായി ഗണിക്കുകയും, അവർ വാളിന്നിരയാകുവാൻ ഹേതുവാകുകയും ചെയ്യുക സ്വാഭാവികമാണല്ലോ. താൻ മുസ്‌ലിമാണെന്ന് കാണിക്കുന്ന വല്ല വാക്കുകളും അവർ പറഞ്ഞാൽ തന്നെയും അത് തൽക്കാല രക്ഷക്കുവേണ്ടിയുള്ള ഒരു ഉപായമാണെന്ന് കരുതപ്പെട്ടേക്കുകയും ചെയ്യും. ഇങ്ങിനെയുള്ള അൽപം ചില സംഭവങ്ങൾ നടക്കുകയും ഉണ്ടായി. അതുകൊണ്ട് മേലിൽ അത്തരം അനിഷ്ട സംഭവങ്ങൾ നേരിടാതിരിക്കുവാൻ സൂക്ഷിക്കണമെന്നും, വാസ്തവം വ്യക്തമാകാതെ അബദ്ധം പ്രവർത്തിച്ചു ഖേദിക്കുവാൻ ഇടവരുത്തരുതെന്നും സത്യവിശ്വാസികളോട് അല്ലാഹു കൽപിക്കുന്നു.

ഈ വചനത്തിന്റെ അവതരണ കാരണം സംബന്ധിച്ച് പല രിവായത്തുകളും കാണാം. അവയിൽ ഒന്ന് ഇങ്ങിനെയാണ്: ഒരു മുസ്‌ലിം സേനാസംഘം അവരുടെ യാത്രയിൽ ഒരാളെ കണ്ടുമുട്ടി. കൂടെ കുറച്ച് ആടുകളും ഉണ്ടായിരുന്നു. അയാൾ അവർക്ക് സലാം പറഞ്ഞു. അതൊരു തൽക്കാല അടവാണെന്ന് അവർ കരുതി. അവർ അദ്ദേഹത്തെ കൊലപ്പെടുത്തുകയും, ആടുകളെ കൈവശപ്പെടുത്തുകയും ചെയ്തു. (ബു.) മറ്റൊന്ന് ഇതാണ്: മിക്ദാദുബ്നുൽ അസ്‌വദ്(റ) ഉൾപ്പെട്ടിരുന്ന ഒരു സൈന്യ സംഘം ശത്രുക്കളുടെ അടുക്കൽ ചെന്നപ്പോൾ ശത്രുക്കൾ അവിടവിടെ ചിന്നിച്ചിതറിപ്പോയി. ഒരാൾ സ്ഥലത്ത് ബാക്കിയായി. ആയാൾക്ക് കുറേ സ്വത്തും ഉണ്ടായിരുന്നു. താൻ 'ലാഇലാഹ ഇല്ലല്ലാഹു' എന്ന് സാക്ഷ്യം വഹിക്കുന്നതായി അയാൾ പറഞ്ഞു: മിക്ദാദ്(റ)ന് അത് വിശ്വാസമായില്ല. അദ്ദേഹം അയാളെ കൊല ചെയ്തു. വിവരം നബിﷺ അറിഞ്ഞപ്പോൾ 'ലാഇലാഹ ഇല്ലല്ലാഹു കൊണ്ട് താൻ നാളെ എന്തു ചെയ്യും?' എന്ന് പറഞ്ഞുകൊണ്ട് മിക്ദാദ് (റ) നെ ആക്ഷേപിക്കുകയുണ്ടായി. (ബസ്സാർ, ത്വബ്റാനീ) ചുരുക്കത്തിൽ, ഇങ്ങിനെയുള്ള ചില സംഭവങ്ങളാണ് ഈ വചനത്തിന്റെ അവതരണ ഹേതുവെന്ന് സാമാന്യമായി പറയാം.

ഒരാളുടെ ബാഹ്യനിലകൊണ്ട് തൃപ്തിപ്പെടാതെ, അവനെ കൊലപ്പെടുത്തുന്നത് മുഖേന നിങ്ങൾക്ക് ലഭിക്കുന്ന നേട്ടം കേവലം നശ്വരമായ അൽപം ഭൗതിക വിഭവം മാത്രമാണ്. അല്ലാഹുവിന്റെ അടുക്കൽ കണക്കറ്റ വസ്തു വിഭവങ്ങളും അനുഗ്രഹങ്ങളും ഇരിപ്പുണ്ട്. മറ്റവസരത്തിൽ അതിൽ നിന്നും നിങ്ങൾക്ക് ലഭിക്കുവാനുള്ള അവസരം അവൻ ഉണ്ടാക്കിത്തന്നേക്കും. അതുകൊണ്ട് ഇത്തരം അതിക്രമത്തിന് മുതിരരുത്. നിങ്ങളുടെ തന്നെ പൂർവ്വസ്ഥിതി ഒന്നാലോചിച്ചു നോക്കുക. നിങ്ങളും മുമ്പ് ആ വ്യക്തികളെപ്പോലെ അവിശ്വാസികളായിരുന്നു. പിന്നീട് നിങ്ങൾ സത്യവിശ്വാസം സ്വീകരിച്ചപ്പോൾ അത് പരസ്യപ്പെടുത്തുവാൻ ധൈര്യപ്പെടാത്ത അവസ്ഥ നിങ്ങൾക്കും കഴിഞ്ഞു പോയിട്ടുണ്ട്. അല്ലാഹുവിന്റെ ദയാദാക്ഷിണ്യം കൊണ്ട് നിങ്ങളുടെ സ്ഥിതി ഇപ്പോൾ മെച്ചപ്പെട്ടിരിക്കുന്നുവെന്ന് മാത്രം. അതേ സ്ഥിതിയിൽ കഴിയുന്നവരെയാണ്

നിങ്ങൾ കയ്യേറ്റം ചെയ്യുന്നതെന്നു നിങ്ങൾ ഓർക്കേണ്ടതുണ്ട്. മേലിൽ അങ്ങിനെയുള്ള അനിഷ്ട സംഭവങ്ങൾ ഉണ്ടാകാതിരിക്കുവാൻ നിങ്ങൾ നല്ല പോലെ സൂക്ഷിക്കേണ്ടതാണ്.' താൻ മുസ്‌ലിമാണെന്ന് കാണിക്കുന്ന ഒരാളെപ്പറ്റി വ്യക്തമായ തെളിവ് കൂടാതെ 'അല്ല' എന്ന് വിധി കൽപിക്കുവാൻ പാടില്ല എന്നൊക്കെയാണ് അല്ലാഹു പറഞ്ഞതിന്റെ താൽപര്യം. നിങ്ങളുടെ സകല പ്രവർത്തനങ്ങളും അല്ലാഹു ശരിക്കും, സൂക്ഷ്മമായും അറിഞ്ഞുകൊണ്ടിരിക്കുന്നുണ്ടെന്ന് അവസാനം ഒരു താക്കീത് നൽകിയിരിക്കുന്നു.

لَّا يَسْتَوِى ٱلْقَـٰعِدُونَ مِنَ ٱلْمُؤْمِنِينَ غَيْرُ أُو۟لِى ٱلضَّرَرِ وَٱلْمُجَـٰهِدُونَ فِى سَبِيلِ ٱللَّهِ بِأَمْوَٰلِهِمْ وَأَنفُسِهِمْ ۚ

**《95》 സത്യവിശ്വാസികളിൽ നിന്ന് ബുദ്ധിമുട്ടുള്ളവരല്ലാത്ത (അടങ്ങി) ഇരിക്കുന്നവരും, തങ്ങളുടെ സ്വത്തുക്കളും ദേഹങ്ങളും കൊണ്ട് അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുന്നവരും സമമാവുകയില്ല.**

فَضَّلَ ٱللَّهُ ٱلْمُجَـٰهِدِينَ بِأَمْوَٰلِهِمْ وَأَنفُسِهِمْ عَلَى ٱلْقَـٰعِدِينَ دَرَجَةً ۚ وَكُلًّا وَعَدَ ٱللَّهُ ٱلْحُسْنَىٰ ۚ

**തങ്ങളുടെ സ്വത്തുക്കളും, ദേഹങ്ങളുംകൊണ്ട് സമരം ചെയ്യുന്നവരെ (അടങ്ങി) ഇരിക്കുന്നവരെക്കാൾ അല്ലാഹു പദവിയാൽ ശ്രേഷ്ഠരാക്കിയിരിക്കുന്നു. എല്ലാവരോടും (തന്നെ) അല്ലാഹു ഏറ്റവും നല്ലത്(നൽകുമെന്ന്) വാഗ്ദാനം ചെയ്കയും ചെയ്തിരിക്കുന്നു.**

وَفَضَّلَ ٱللَّهُ ٱلْمُجَـٰهِدِينَ عَلَى ٱلْقَـٰعِدِينَ أَجْرًا عَظِيمًا ﴿٩٥﴾

**സമരം ചെയ്യുന്നവരെ (അടങ്ങി) ഇരിക്കുന്നവരെക്കാൾ വമ്പിച്ച പ്രതിഫലത്താൽ അല്ലാഹു ശ്രേഷ്ഠരാക്കുകയും ചെയ്തിരിക്കുന്നു:-**

دَرَجَـٰتٍ مِّنْهُ وَمَغْفِرَةً وَرَحْمَةً ۚ وَكَانَ ٱللَّهُ غَفُورًا رَّحِيمًا ﴿٩٦﴾

**《96》(അതെ) അവങ്കൽനിന്നുള്ള പല പദവികളും, പാപമോചനവും, കാരുണ്യവും! അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.**

---

《95》 لايَسْتَوِي സമമാകുക (ഒപ്പമാകുക)യില്ല الْقَاعِدُونَ (അടങ്ങി - മുടങ്ങി) ഇരിക്കുന്നവർ, ഇരുപ്പിലായവർ مِنَ الْمُؤْمِنِينَ സത്യവിശ്വാസികളിൽ നിന്ന് غَيْرُ അല്ലാതെ, ഒഴികെയുള്ള أُولِي الضَّرَرِ ബുദ്ധിമുട്ട്(വിഷമം)ഉള്ളവർ وَالْمُجَاهِدُونَ സമരം ചെയ്യുന്നവരും فِي سبيل മാർഗത്തിൽ اللهِ അല്ലാഹുവിന്റെ بِأَمْوَالِهِمْ തങ്ങളുടെ സ്വത്തുക്കൾകൊണ്ട് وَأَنفُسِهِمْ തങ്ങളുടെ സ്വന്തങ്ങളെ (ദേഹങ്ങളെ) കൊണ്ടും فَضَّلَ اللهُ

بِأَمْوَالِهِمْ അല്ലാഹു ശ്രേഷ്ഠരാക്കിയിരിക്കുന്നു الْمُجَاهِدِينَ സമരം ചെയ്യുന്നവരെ عَلَى الْقَاعِدِينَ തങ്ങളുടെ സ്വത്തുക്കൾ കൊണ്ട് وَأَنْفُسِهِمْ തങ്ങളുടെ ദേഹങ്ങളും وَكُلًّا (അടങ്ങി) ഇരിക്കുന്ന (ഇരുപ്പിലായ)വരെക്കാൾ دَرَجَةً പദവിയാൽ, പദവിയിൽ എല്ലാവരോടും وَعَدَ اللَّهُ അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു الْحُسْنَى ഏറ്റവും നല്ലത് الْمُجَاهِدِينَ وَفَضَّلَ اللَّهُ അല്ലാഹു ശ്രേഷ്ഠരാക്കുകയും ചെയ്തിരിക്കുന്നു സമരം ചെയ്യുന്നവരെ عَلَى الْقَاعِدِينَ (അടങ്ങി) ഇരിക്കുന്നവരെക്കാൾ أَجْرًا പ്രതിഫലത്തിൽ, مِنْهُ കൂലിയാൽ عَظِيمًا വമ്പിച്ച ﴾96﴿ دَرَجَاتٍ അതായത് പല പദവികൾ അവങ്കൽനിന്നുള്ള وَمَغْفِرَةً പാപമോചനവും, പൊറുതിയും وَرَحْمَةً കാരുണ്യവും رَحِيمًا وَكَانَ اللَّهُ അല്ലാഹു ആകുന്നുതാനും غَفُورًا വളരെ പൊറുക്കുന്നവൻ കരുണാനിധി

രോഗം, അംഗവൈകല്യം മുതലായ ബുദ്ധിമുട്ടുകളൊന്നും കൂടാതെത്തന്നെ ദീനിനുവേണ്ടിയുള്ള ധർമസമരങ്ങളിൽ പങ്കെടുക്കാതെ വീട്ടിൽ അടങ്ങിയിരിക്കുന്ന ആളുകളും, ദേഹംകൊണ്ടും ധനംകൊണ്ടും സമരത്തിനിറങ്ങുന്നവരും ഒരു പോലെയല്ല, എല്ലാവർക്കും അവരവരുടെ സൽക്കർമങ്ങൾക്കനുസരിച്ച് ഏറ്റവും നല്ല പ്രതിഫലങ്ങൾ നൽകുക തന്നെ ചെയ്യുമെന്ന് അല്ലാഹു വാഗ്ദാനം ചെയ്തിട്ടുണ്ട്. ഏതെങ്കിലും സമരശാലികൾക്ക് മറ്റേവർക്കില്ലാത്ത വളരെ ശ്രേഷ്ഠതകളും സ്ഥാനപദവികളും അല്ലാഹു നൽകുന്നതാണ് എന്നത്രെ ഈ വചനങ്ങളുടെ രത്നച്ചുരുക്കം. യുദ്ധംപോലെയുള്ള ധർമസമരങ്ങൾ നടത്തുവാൻ സത്യവിശ്വാസികൾക്ക് ഉൽസാഹവും ആവേശവും നൽകുകയാണ് അല്ലാഹു ചെയ്യുന്നത്. രോഗം മുതലായ വിഷമങ്ങളുള്ളവർ യുദ്ധത്തിലും മറ്റും പങ്കെടുക്കാതിരിക്കുന്നതിന് ഒഴികഴിവുള്ളവരാണ്. അതുകൊണ്ടാണ് അങ്ങിനെയുള്ള ബുദ്ധമുട്ടില്ലാത്തവർ ( غَيْرُ أُولِي الضَّرَرِ) എന്നു വിശേഷിപ്പിച്ചിരിക്കുന്നത്.

അംഗീകൃതമായ ഒഴികഴിവുകളില്ലാത്ത എല്ലാ വ്യക്തികളും യുദ്ധത്തിൽ പങ്കെടുക്കണമെന്ന് നിർബ്ബന്ധമില്ലാതിരുന്ന - യുദ്ധം ഒരു പൊതു നിർബ്ബന്ധമായിരിക്കുകയും, ഏതാനും ആളുകൾ അതിന് സന്നദ്ധരായാൽ മതിയാകുകയും ചെയ്യുമായിരുന്ന - അവസരത്തിൽ യുദ്ധത്തിന് പോകാതെ അടങ്ങിയിരുന്നവരെപ്പറ്റിയാണ് ഈ പ്രസ്താവന. ബദ്ർ യുദ്ധത്തിൽ പങ്കെടുത്തവരെയും, പങ്കെടുക്കാത്തവരെയും സംബന്ധിച്ചാണ് ഈ വചനത്തിൽ പ്രസ്താവിക്കുന്നതെന്ന് ഇബ്നു അബ്ബാസ്(റ) പറഞ്ഞതായി ബുഖാരി(റ) ഉദ്ധരിച്ചു കാണാം. നേരെ മറിച്ച് യുദ്ധത്തിൽ പങ്കെടുക്കൽ നിർബ്ബന്ധമായിട്ടുള്ള വ്യക്തികൾ തക്കതായ കാരണം കൂടാതെ ഒഴിഞ്ഞുമാറുകയും, ഒഴികഴിവുകൾ പറയുകയും ചെയ്യുന്നതിനെപ്പറ്റി വളരെ ശക്തമായ ഭാഷയിൽ അല്ലാഹു ആക്ഷേപിച്ചിരിക്കുന്നത് സൂറത്തുത്തൗബയിൽവെച്ച് കാണാവുന്നതാണ്. മുടങ്ങി ഇരുന്നവരെപ്പറ്റി ആക്ഷേപമൊന്നും പറയാതെ രണ്ടു കൂട്ടർക്കും അല്ലാഹു നല്ല പ്രതിഫലം വാഗ്ദാനം ചെയ്തിട്ടുണ്ടെന്നും, യുദ്ധത്തിൽ പങ്കെടുത്തവരെപ്പറ്റി അവർക്ക് കൂടുതൽ ശ്രേഷ്ഠത നൽകുന്നതാണെന്ന് പറഞ്ഞതിൽ നിന്ന് തന്നെ ഇത് മനസ്സിലാക്കാമല്ലോ.

സത്യത്തിനും, ന്യായമായ അവകാശങ്ങൾക്കും വേണ്ടി നടത്തപ്പെടുന്ന എല്ലാസമരങ്ങൾക്കും جِهَاد (ജിഹാദ്)എന്നും, സമരം നടത്തുന്നവന് مجاهد

(മുജാഹിദ്) എന്നും പറയുന്നു. സമരങ്ങളിൽവെച്ച് ഏറ്റവും മുഖ്യമായത് ശത്രുക്കളുമായുള്ള യുദ്ധം തന്നെ. ഇവിടെ പ്രധാനമായും ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതും അതുതന്നെ. ഇമാം ഇബ്നു തൈമിയ്യ(റ) 'ജിഹാദി'നു ഇങ്ങിനെ നിർവ്വചനം നൽകിയിരിക്കുന്നു: 'ജിഹാദ് എന്നാൽ അല്ലാഹുവിന് ഇഷ്ടപ്പെട്ട വിഷയം സാധിക്കുന്നതിലും, അല്ലാഹുവിന് വെറുപ്പായ കാര്യങ്ങളെ തടയുന്നതിലും കഴിവ് - സ്വാധീനത്തിലുള്ള എല്ലാവിധ കഴിവുകളും - വിനിയോഗിക്കുക എന്നത്രെ.' (*) അപ്പോൾ ജിഹാദിന്റെ വൃത്തം വളരെ വിശാലമാണെന്ന് വ്യക്തമാണ്. ഇമാം റാഗിബ്(റ) അതിന് നൽകിയ നിർവ്വചനം ഇങ്ങിനെയാകുന്നു: 'ശത്രുവെ ചെറുക്കുന്നതിൽ കഴിവ് മുഴുവൻ ഉപയോഗിക്കുക (استفراغ الوسع في مدافعة العدو)' തുടർന്നുകൊണ്ട് പ്രത്യക്ഷ ശത്രുവിനോടുള്ള ജിഹാദ്, പിശാചിനോടുള്ള ജിഹാദ്, സ്വന്തം ദേഹത്തോടുള്ള ജിഹാദ് എന്നിങ്ങിനെ മൂന്നുതരം ജിഹാദുണ്ടെന്നും കൈകൊണ്ടും നാവുകൊണ്ടും, ജിഹാദുണ്ടാകുമെന്നും അദ്ദേഹം ഖുർആൻ വചനവും നബിവചനവും ഉദ്ധരിച്ചുകൊണ്ട് ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു. സൂക്ഷ്മമായി പരിശോധിച്ചാൽ ഈ രണ്ട് മഹാൻമാരുടെയും നിർവ്വചനങ്ങൾ ഒരേ ആശയത്തിൽതന്നെ കലാശിക്കുന്നതായി കാണാം.

## വിഭാഗം - 14

إِنَّ ٱلَّذِينَ تَوَفَّىٰهُمُ ٱلْمَلَٰٓئِكَةُ ظَالِمِىٓ أَنفُسِهِمْ قَالُوا۟ فِيمَ كُنتُمْ ۖ قَالُوا۟ كُنَّا مُسْتَضْعَفِينَ فِى ٱلْأَرْضِ ۚ

﴾97﴿ **നിശ്ചയമായും, തങ്ങളോടു തന്നെ അക്രമം പ്രവർത്തിക്കുന്നവരായ നിലയിൽ മലക്കുകൾ യാതൊരു കൂട്ടരെ (മരണപ്പെടുത്തി) പിടിച്ചെടുക്കുന്നുവോ, (അവരോട്) അവർ [മലക്കുകൾ] പറയും; 'നിങ്ങൾ എന്തിലായിരുന്നു (നിലകൊണ്ടിരുന്നത്)?' അവർ [അക്രമം പ്രവർത്തിച്ചവർ] പറയും: 'ഞങ്ങൾ ഭൂമിയിൽ ദുർബ്ബലരായിരുന്നു.'**

قَالُوٓا۟ أَلَمْ تَكُنْ أَرْضُ ٱللَّهِ وَٰسِعَةً فَتُهَاجِرُوا۟ فِيهَا ۚ

**അവർ [മലക്കുകൾ] പറയും: അല്ലാഹുവിന്റെ ഭൂമി വിശാലമായതായിരുന്നില്ലേ - അതിൽ നിങ്ങൾക്ക് 'ഹിജ്റഃ' [പലായനം] ചെയ്യാമായിരുന്നുവല്ലോ?!'**

قَالُوٓا۟ أَلَمْ تَكُنْ أَرْضُ ٱللَّهِ وَٰسِعَةً فَتُهَاجِرُوا۟ فِيهَا ۚ

**അക്കൂട്ടർ, അവരുടെ സങ്കേതം 'ജഹന്നം' [നരകം] ആകുന്നു. അത് വളരെ മോശപ്പെട്ട പര്യവസാനവും!**

---

﴾97﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ تَوَفَّاهُمُ അവരെ (പൂർണമായി) പിടിച്ചെടുക്കും الْمَلَائِكَةُ മലക്കുകൾ ظَالِمِي അക്രമം ചെയ്യുന്നവരായ സ്ഥിതിയിൽ

---

(*) العبودية لابن تيمية رحمه الله — ص٤٦

فِيمَ അവർ പറയും قَالُوا തങ്ങളോട് തന്നെ أَنفُسِهِمْ തങ്ങളുടെ ആത്മാക്കളോട്, ഞങ്ങളായിരുന്നു قَالُوا كُنَّا അവർ പറയും كُنتُمْ നിങ്ങളായിരുന്നു എന്തിൽ مُسْتَضْعَفِينَ ബലഹീനരാക്കപ്പെട്ടവർ, ദുർബ്ബലർ فِي الْأَرْضِ ഭൂമിയിൽ قَالُوا അവർ പറയും أَلَمْ تَكُنْ ആയിരുന്നില്ലേ أَرْضُ اللَّهِ അല്ലാഹുവിന്റെ ഭൂമി وَاسِعَةً വിശാലമായത് فَتُهَاجِرُوا അപ്പോൾ നിങ്ങൾ (ക്കു) ഹിജ്റഃപോകാമായിരുന്നു فِيهَا അതിൽ فَأُولَٰئِكَ എന്നാൽ അക്കൂട്ടർ مَأْوَاهُمْ അവരുടെ സങ്കേതം, ചെന്നെത്തുന്ന സ്ഥലം جَهَنَّمُ നരകമാണ് وَسَاءَتْ അത് വളരെ (എത്രയോ) മോശപ്പെട്ടതുമാകുന്നു مَصِيرًا

إِلَّا ٱلْمُسْتَضْعَفِينَ مِنَ ٱلرِّجَالِ وَٱلنِّسَآءِ وَٱلْوِلْدَٰنِ لَا يَسْتَطِيعُونَ حِيلَةً وَلَا يَهْتَدُونَ سَبِيلًا ﴿٩٨﴾

﴿98﴾ പുരുഷന്മാരും, സ്ത്രീകളും, കുട്ടികളുമാകുന്ന ദുർബ്ബലർ ഒഴികെ, വല്ല ഉപായത്തിന്നും, സാധ്യമാകുകയാകട്ടെ, വല്ല(രക്ഷാ) മാർഗവും കണ്ടു കിട്ടുകയാകട്ടെ ഇല്ലാത്ത വിധം (ദുർബ്ബലരായവരൊഴികെ)

فَأُو۟لَٰٓئِكَ عَسَى ٱللَّهُ أَن يَعْفُوَ عَنْهُمْ ۚ وَكَانَ ٱللَّهُ عَفُوًّا غَفُورًا ﴿٩٩﴾

﴿99﴾ എന്നാൽ, അക്കൂട്ടർ - അവർക്ക് അല്ലാഹു മാപ്പുചെയ്യുമാറായേക്കുന്നതാണ്. അല്ലാഹു വളരെ മാപ്പു നൽകുന്നവനും, വളരെ പൊറുക്കുന്നവനുമാകുന്നു.

﴿98﴾ إِلَّا الْمُسْتَضْعَفِينَ ദുർബ്ബലരൊഴികെ, ബലഹീനരാക്കപ്പെട്ടവരല്ലാതെ مِنَ الرِّجَالِ പുരുഷന്മാരാകുന്ന, പുരുഷന്മാരിൽ നിന്ന് وَالنِّسَاءِ സ്ത്രീകളും وَالْوِلْدَانِ കുട്ടികളും لَا يَسْتَطِيعُونَ അവർക്ക് സാധിക്കുകയില്ല, സാധിക്കാത്ത വിധത്തിൽ حِيلَةً ഒരു ഉപായത്തിനും, വല്ല കൗശലത്തിനും وَلَا يَهْتَدُونَ അവർ വഴികാണുകയുമില്ല (കണ്ടെത്തുകയുമില്ല) سَبِيلًا ഒരു മാർഗവും, വഴിയും ﴿99﴾ فَأُولَٰئِكَ എന്നാൽ അക്കൂട്ടർ عَسَى اللَّهُ അല്ലാഹു ആയേക്കാം أَن يَعْفُوَ അവൻ മാപ്പ് നൽകുവാൻ عَنْهُمْ അവർക്ക് وَكَانَ اللَّهُ അല്ലാഹു ആകുന്നുതാനും عَفُوًّا വളരെ മാപ്പ് ചെയ്യുന്നവൻ غَفُورًا വളരെ പൊറുക്കുന്നവൻ

സമരത്തിൽ പങ്കെടുക്കാതെ വീട്ടിൽ അടങ്ങിയിരിക്കുന്നവരെപ്പറ്റി പ്രസ്താവിച്ച ശേഷം, ശിർക്കിന്റെ നാട്ടിൽ നിന്ന് ഹിജ്റഃ പോകാതെ ശത്രുക്കളുടെ ഇടയിൽ ചടഞ്ഞു കൂടിയ മുസ്ലിംകളെക്കുറിച്ച് പ്രസ്താവിക്കുകയാണ്. ഇസ്ലാമിനെ അംഗീകരിച്ച ശേഷം നാടും വീടും വിടുവാനുള്ള മടി നിമിത്തം, മുശ്രിക്കുകളുടെ അറപ്പും വെറുപ്പും സമ്പാദിക്കാതിരിക്കുവാൻ വേണ്ടി വിശ്വാസം മൂടിവെക്കുകയും, മതാനുഷ്ഠാനങ്ങളിൽ വീഴ്ച വരുത്തുകയും ചെയ്തുകൊണ്ടിരുന്ന ഏതാനും ആളുകൾ മക്കയിലുണ്ടായിരുന്നു. മുശ്രിക്കുകളുടെ ഇംഗിതങ്ങൾക്ക് പലപ്പോഴും അവർ വഴങ്ങിക്കൊടുക്കേണ്ടതായി വരും. തങ്ങൾ ശത്രുനാട്ടിലായതുകൊണ്ട് ആ നയം ആവശ്യമാണെന്ന് അവർ പറയുകയും ചെയ്യും. മദീനാ ഹിജ്റഃക്ക് ശേഷം അവിടെ സ്വൈരമായ ഇസ്ലാമിക ജീവിതത്തിന്

സൗകര്യം ഉണ്ടായതോടുകൂടി, മുസ്‌ലിംകളെല്ലാം മദീനായിലേക്ക് ഹിജ്റഃ പോകല്‍ നിര്‍ബ്ബന്ധമായിരുന്നു. എന്നാല്‍, മതജീവിതത്തിന്റെ സുരക്ഷിതത്വത്തിനും, ഇസ്‌ലാമിന്റെ ഗുണത്തിനും വേണ്ടി ഐഹിക താല്‍പര്യങ്ങള്‍ ത്യജിക്കുവാന്‍ മേല്‍പറഞ്ഞവര്‍ സന്നദ്ധരായിരുന്നില്ല. അവരെക്കുറിച്ചാണ് ഈ വചനത്തിലെ പരാമര്‍ശം.

ഇബ്നുജരീര്‍, ഇബ്നുല്‍ മുന്‍ദിര്‍, ഇബ്നുഅബീഹാതിം, ബൈഹക്വീ (റ) എന്നിവര്‍ ഇബ്നു അബ്ബാസ്(റ) പ്രസ്താവിച്ചതായി ഉദ്ധരിക്കുന്നു; 'മക്കാനിവാസികളില്‍ കുറേ ആളുകള്‍ ഇസ്‌ലാമില്‍ വിശ്വസിച്ചിരുന്നു. അവര്‍ ഇസ്‌ലാമിനെ നിസ്സാരമായി ഗണിച്ചുപോന്നു. അങ്ങനെ, മുശ്‌രിക്കുകള്‍ ബദ്ര്‍ യുദ്ധത്തില്‍ അവരെയും കൂടെ കൊണ്ടുവന്നു. ചിലര്‍ക്ക് യുദ്ധത്തില്‍ പരിക്ക് പറ്റുകയും ചിലര്‍ കൊല്ലപ്പെടുകയും ഉണ്ടായി. അപ്പോള്‍, മുസ്‌ലിംകള്‍ പറഞ്ഞു: നമ്മുടെ ഈ സഹോദരന്മാര്‍ മുസ്‌ലിംകളായിരുന്നു. അവരെ ശത്രുക്കള്‍ നിര്‍ബ്ബന്ധിച്ചു കൊണ്ടുപോന്നതാണ്. അങ്ങനെ, അവര്‍ അവര്‍ക്ക് പാപമോചനം തേടി. ഇവരുടെ വിഷയത്തില്‍ إِنَّ الَّذِينَ تَوَفَّاهُمُ الْمَلَائِكَةُ.... എന്ന (ഈ) വചനം അവതരിച്ചു. ഈ വിവരവും, അങ്ങിനെയുള്ള അവര്‍ക്ക് (ഹിജ്റഃ പോരാത്തവര്‍ക്ക്) ഒഴികഴിവില്ലെന്നും മക്കയില്‍ ബാക്കിയുള്ള ആളുകള്‍ക്ക് അവര്‍ എഴുതി. അങ്ങനെ അവര്‍(ഹിജ്റഃ) പുറപ്പെട്ടു. മുശ്‌രിക്കുകള്‍ അവരുടെ പിന്നാലെ കൂടി അവരെ കുഴപ്പത്തിലാക്കി. അവരെപ്പറ്റി وَمِنَ النَّاسِ مَن يَقُولُ آمَنَّا ....... (അല്ലാഹുവില്‍) ഞങ്ങള്‍ വിശ്വസിച്ചു എന്ന് പറയുകയും, എന്നിട്ട് അല്ലാഹുവിന്റെ വിഷയത്തില്‍ വല്ല ഉപദ്രവവും ബാധിച്ചാല്‍. ജനങ്ങളുടെ കുഴപ്പത്തെ അല്ലാഹുവിന്റെ ശിക്ഷയെന്നോണമാക്കിത്തീര്‍ക്കുകയും ചെയ്യുന്ന ചിലര്‍ മനുഷ്യരിലുണ്ട്..... (അന്‍കബൂത്ത് : 10) എന്ന വചനം അവതരിച്ചു. (*) ഈ വിവരവും മുസ്‌ലിംകള്‍ അവര്‍ക്കെഴുതി. അപ്പോള്‍ അവര്‍ വ്യസനിക്കുകയും, തങ്ങള്‍ക്ക് ഗുണം ലഭിക്കുവാന്‍ ഒരു മാര്‍ഗവുമില്ലെന്ന് നിരാശപ്പെടുകയും ചെയ്തു. അനന്തരം അവരെ പ്പറ്റി ثُمَّ إِنَّ رَبَّكَ لِلَّذِينَ هَاجَرُوا ... (പിന്നെ നിന്റെ റബ്ബ് – കുഴപ്പത്തിലകപ്പെട്ടശേഷം ഹിജ്റഃ പോകുകയും, പിന്നീട് സമരം ചെയ്യുകയും ക്ഷമിക്കുകയും ചെയ്തവര്‍ക്ക് – അതിന്റെ ശേഷം പൊറുത്തു കൊടുക്കുന്നവനും കരുണാനിധിയുമാണ്. (നഹ്ല്‍ : 110) എന്ന വചനം അവതരിച്ചു. (**) അപ്പോള്‍, ഈ വിവരവും, അവര്‍ക്ക് രക്ഷാമാര്‍ഗമുണ്ട് – അത്കൊണ്ട് പുറപ്പെട്ടുകൊള്ളുക – എന്നും മുസ്‌ലിംകള്‍ വീണ്ടും അവര്‍ക്കെഴുതി. അങ്ങനെ, അവര്‍ (മദീനയിലേക്ക്) പുറപ്പെട്ടു. അപ്പോള്‍, മുശ്‌രിക്കുകള്‍ അവരെ പിടി കൂടി അവരുമായി ഏറ്റുമുട്ടി. അതില്‍ ചിലര്‍ കൊല്ലപ്പെട്ടു.

ഇബ്നു അബ്ബാസ് (റ) ല്‍ നിന്ന് ഇക്‌രിമഃ (റ) വഴി ബുഖാരി(റ) ഉദ്ധരിച്ച ഒരു നിവേദനത്തില്‍ ഇപ്രകാരവും കാണാം: 'മുസ്‌ലിംകളായ ചില ആളുകള്‍ മുശ്‌രിക്കുകളൊന്നിച്ചുണ്ടായിരുന്നു. റസൂല്‍ തിരുമേനി ﷺ ക്കെതിരില്‍ തങ്ങളുടെ സംഘം അധികമുണ്ടെന്ന് തോന്നിപ്പിക്കുവാനായിരുന്നു അവര്‍ (മുശ്‌രിക്കുകള്‍) ഉദ്ദേശിച്ചിരുന്നത്. അങ്ങനെ, (യുദ്ധത്തില്‍ വെച്ച്) അമ്പ് എയ്യപ്പെടുമ്പോള്‍ ചിലര്‍ക്ക് അത് പറ്റി കൊല്ലപ്പെടുക

***(*) സൂറഃ അന്‍കബൂത്ത് മക്കീ സൂറത്തുകളില്‍ പെട്ടതാണെങ്കിലും അതിലെ ആദ്യത്തെ പതിനൊന്ന് വചനങ്ങള്‍ മദനീയാണെന്ന അഭിപ്രായത്തിന് ഈ രിവായത്ത് ബലം നല്‍കുന്നു.***

***(**) ഈ വചനവും, സൂറഃ നഹ്‌ലിലെ മറ്റു ചില വചനങ്ങളും മദനീയാണെന്നും അഭിപ്രായമുണ്ട്.***

യോ, ചിലർക്ക് വെട്ടുപറ്റി കൊല്ലപ്പെടുകയോ ചെയ്തിരുന്നു. അപ്പോൾ, അല്ലാഹു إِنَّ الَّذِينَ تَوَفَّاهُمُ الْمَلَائِكَةُ .... എന്ന (ഈ) വചനം അവതരിപ്പിച്ചു. അവതരണത്തിന് ഹേതുഭൂതർ ആരായിരുന്നാലും ആയത്തിലെ വിധി മേൽ കണ്ടതുപോലെയുള്ള എല്ലാവർക്കും ബാധകമാണ്. അതായത്, മതസ്വാതന്ത്ര്യം ഇല്ലാതിരിക്കുകയും, ശത്രുക്കളുടെ ഹിതങ്ങൾക്ക് വേണ്ടി മതമൂല്യങ്ങളും നിയമങ്ങളും അഗണ്യമാക്കേണ്ടിവരുകയും, സ്വൈരമായി ഇസ്‌ലാമിക ജീവിതം നയിക്കുവാനുള്ള മാർഗമുണ്ടായിരുന്നിട്ടുപോലും അതിന് തുനിയാതെ ഐഹിക സുഖസൗകര്യങ്ങൾക്ക് പ്രാധാന്യം നൽകുകയും ചെയ്യുന്നവരെയെല്ലാം ബാധിക്കുന്നതാണ് ഈ വചനം.

ഈ വചനത്തിൽ പ്രസ്താവിച്ചതിന്റെ താൽപര്യം ഇങ്ങിനെ മനസ്സിലാക്കാം: ശത്രുരാജ്യമായ 'ദാറുൽ ഹർബി' ൽ താമസിക്കുകയും, ഇസ്‌ലാമിന്റെ നാടായ 'ദാറുൽ ഇസ്‌ലാമി'ലേക്ക് ഹിജ്റഃ പോരുവാൻ തയ്യാറാകാതിരിക്കുകയും ചെയ്യുക വഴി സ്വന്തം ദേഹങ്ങളോട് തന്നെ അക്രമം പ്രവർത്തിച്ചു കൊണ്ടിരിക്കുന്നവർ അതേ അവസ്ഥയിൽ മരണമടയുന്നപക്ഷം, അവരുടെ ആത്മാക്കളെ പിടിച്ചെടുക്കുന്ന മലക്കുകൾ അവരോട്: നിങ്ങൾ എന്തവസ്ഥയിലായിരുന്നു – നിങ്ങളുടെ മതകാര്യങ്ങൾ നിങ്ങളെങ്ങിനെ കൈകാര്യം ചെയ്തു – നിങ്ങൾ ഏത് കക്ഷിയിലായിരുന്നു – എന്നിങ്ങിനെ ആക്ഷേപിക്കുകയും ഭൽത്സിക്കുകയും ചെയ്യും. ഞങ്ങൾ ദുർബ്ബലരായിരുന്നു – ഞങ്ങൾക്ക് മതനിഷ്ഠ പാലിക്കുവാൻ തക്ക ശക്തിയും പ്രതാപവുമില്ലായിരുന്നു – ഞങ്ങൾ ശത്രുക്കൾക്ക് വഴങ്ങിക്കഴിയേണ്ടിവന്നു – എന്നൊക്കെയായിരിക്കും അവരുടെ മറുപടി. അപ്പോൾ അല്ലാഹുവിന്റെ ഭൂമി വിശാലമായതായിരുന്നില്ലേ – നിങ്ങൾക്ക് സ്വാതന്ത്ര്യം ലഭിക്കുന്ന നാട്ടിലേക്ക് പോകാമായിരുന്നില്ലേ – എന്തുകൊണ്ട് ശത്രുക്കളുടെ ഇടയിൽ തന്നെ ചുറ്റിപ്പറ്റിക്കൂടി? എന്നൊക്കെ പറഞ്ഞു മലക്കുകൾ അവരെ ഖണ്ഡിക്കും. ഇങ്ങിനെയുള്ളവരുടെ ഒഴികഴിവുകൾ അല്ലാഹുവിങ്കൽ സ്വീകാര്യമല്ല. അവർക്ക് അല്ലാഹു നരകശിക്ഷ നൽകുകതന്നെ ചെയ്യും. പക്ഷേ, ഹിജ്റഃ പോകാത്ത എല്ലാവരും ഇതിൽ ഉൾപ്പെടുകയില്ല. ചിലർ അതിന് തികച്ചും നിർബ്ബന്ധിതരായിരിക്കും. അതായത് രോഗം, വാർദ്ധക്യം മുതലായ ദൗർബ്ബല്യങ്ങളുള്ള പുരുഷന്മാർ, അബലകളായ സ്ത്രീകൾ, കുട്ടികൾ എന്നിങ്ങിനെ ഉപായം പ്രയോഗിച്ചോ, സാമർഥ്യം കൊണ്ടോ, ശക്തി ഉപയോഗിച്ചോ രക്ഷപ്പെടുവാൻ കഴിയാത്ത പാവങ്ങൾ ഇതിൽ നിന്ന് ഒഴിവായിരിക്കും. ഇങ്ങിനെയുള്ളവർക്ക് അല്ലാഹു മാപ്പ് നൽകുന്നതാണ്.

**توفى** (തവഫ്ഫാ) എന്ന ക്രിയ ഭൂതകാലക്രിയയും, വർത്തമാന – ഭാവികാല ക്രിയയും (**الماضى والمضارع**) ആകാവുന്നതാണ്. രണ്ടായാലും ഇവിടെ ഉദ്ദേശ്യത്തിൽ വ്യത്യാസമില്ല. 'മുഴുവൻ എടുക്കുക, പൂർത്തിയായി നിറവേറ്റുക' എന്നൊക്കെയാണ് അതിന്റെ അർഥമെന്നും, ആത്മാക്കളെ പൂർത്തിയായി എടുക്കുക എന്ന അർഥത്തിൽ മരണപ്പെടുത്തുന്നതിനെ ഉദ്ദേശിച്ചും അത് ഉപയോഗിക്കുമെന്നും മുമ്പ് ഒന്നിലധികം പ്രാവശ്യം വിവരിച്ചിട്ടുള്ളതാകുന്നു. **توفيهم الملئكة** എന്ന് ഇവിടെ പറഞ്ഞത് മലക്കുകൾ അവരെ മരണപ്പെടുത്തുന്നതിനെ ഉദ്ദേശിച്ചാണെന്നത്രെ ക്വുർആൻ വ്യാഖ്യാതാക്കൾ പൊതുവെ അംഗീകരിച്ചിട്ടുള്ളത്. മലക്കുകൾ അവരെ മഹ്ശറിലേക്ക് പിടിച്ചു കൊണ്ടുപോകുന്നതിനെ ഉദ്ദേശിച്ചാണെന്നും ചിലർ പ്രസ്താവിച്ചു കാണാം. ഹിജ്റഃയുടെ പ്രാധാന്യത്തെപ്പറ്റി അല്ലാഹു പറയുന്നു:-

وَمَن يُهَاجِرْ فِي سَبِيلِ ٱللَّهِ يَجِدْ فِي ٱلْأَرْضِ مُرَٰغَمًا كَثِيرًا وَسَعَةً ۚ

**﴾100﴿ ആരെങ്കിലും അല്ലാഹുവിന്റെ മാർഗത്തിൽ 'ഹിജ്റഃ' [സ്വദേശം വിട്ടേച്ചു] പോകുന്നപക്ഷം, അവൻ ഭൂമിയിൽ ധാരാളം ആശ്രയ സ്ഥാനവും, വിശാലതയും കണ്ടെത്തുന്നതാണ്.**

وَمَن يَخْرُجْ مِنۢ بَيْتِهِۦ مُهَاجِرًا إِلَى ٱللَّهِ وَرَسُولِهِۦ ثُمَّ يُدْرِكْهُ ٱلْمَوْتُ فَقَدْ وَقَعَ أَجْرُهُۥ عَلَى ٱللَّهِ ۗ

**ആരെങ്കിലും തന്റെ വീട്ടിൽ നിന്ന് അല്ലാഹുവിങ്കലേക്കും അവന്റെ റസൂലിലേക്കും 'ഹിജ്റഃ' പോകുന്നവനായി പുറപ്പെടുകയും, (എന്നിട്ട്) പിന്നീടവനു മരണം പിടിപെടുകയും ചെയ്യുന്നപക്ഷം, തീർച്ചയായും, അവന്റെ പ്രതിഫലം അല്ലാഹുവിന്റെ മേൽ (ബാധകമായി) സ്ഥിരപ്പെട്ടു.**

وَكَانَ ٱللَّهُ غَفُورًا رَّحِيمًا ﴿١٠٠﴾

**അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

---

﴾100﴿ وَمَنْ يُهَاجِرْ വല്ലവരും ഹിജ്റഃ പോകുന്നപക്ഷം فِي سَبِيلِ മാർഗത്തിൽ اللَّهِ അല്ലാഹുവിന്റെ يَجِدْ അവൻ കണ്ടെത്തും, എത്തിക്കും, അവനുകിട്ടും فِي الْأَرْضِ ഭൂമിയിൽ مُرَاغَمًا ആശ്രയം, ആശ്രയ സ്ഥാനം, വിശാല സ്ഥാനം, വിഹാര സ്ഥാനം كَثِيرًا വളരെ, ധാരാളം وَسَعَةً വിശാലതയും وَمَنْ يَخْرُجْ ആരെങ്കിലും പുറപ്പെടുന്നതായാൽ مِنْ بَيْتِهِ തന്റെ വീട്ടിൽനിന്ന് مُهَاجِرًا ഹിജ്റഃ പോകുന്നവനായിട്ട് إِلَى اللَّهِ അല്ലാഹുവിങ്കലേക്ക് وَرَسُولِهِ അവന്റെ റസൂലിലേക്കും ثُمَّ പിന്നീട്, പിന്നെ يُدْرِكْهُ അവന് പിടിപെടുക (കണ്ടെത്തുക)യും الْمَوْتُ മരണം فَقَدْ وَقَعَ എന്നാൽ തീർച്ചയായും സംഭവിച്ചു, ഉണ്ടായി (സ്ഥിരപ്പെട്ടു) أَجْرُهُ അവന്റെ പ്രതിഫലം عَلَى اللَّهِ അല്ലാഹുവിന്റെ മേൽ وَكَانَ اللَّهُ അല്ലാഹു ആകുന്നുതാനും غَفُورًا വളരെ പൊറുക്കുന്നവൻ رَحِيمًا കരുണാനിധി

---

ശിർക്കിന്റെ നാട്ടിൽ നിന്ന് ഹിജ്റഃ പോകുവാൻ മടിക്കുന്നവർ വിചാരിക്കുന്നതു പോലെയല്ല കാര്യം. അല്ലാഹുവിന്റെ ദീനിന്റെ നന്മയെ ലക്ഷ്യം വെച്ച് സ്വദേശം ത്യജിച്ചു പോകുന്നവർ ജീവിക്കുവാൻ സൗകര്യമില്ലാതെ കഷ്ടപ്പെടേണ്ടതായി വരികയില്ല. ശത്രുക്കളുടെ അഭീഷ്ടങ്ങളിൽ നിന്ന് രക്ഷപ്പെട്ടുകൊണ്ട് സുഖമായി കഴിഞ്ഞു കൂടത്തക്ക ഇടവും സൗകര്യവും ഭൂമിയിൽ ധാരാളമുണ്ട്. മാത്രമല്ല, അല്ലാഹുവിന്റെ കൽപനകൾ പാലിച്ചും അവന്റെ പ്രതിഫലം മോഹിച്ചുകൊണ്ടും, റസൂലിന്റെ സഹവാസത്തിലും സാമീപ്യത്തിലും താൽപര്യം വെച്ചുകൊണ്ടും സ്വദേശം വിട്ട് പുറപ്പെട്ടശേഷം, ഉദ്ദിഷ്ട സ്ഥാനത്ത് എത്തും മുമ്പായി വല്ലവരും മരണപ്പെട്ടാലും അല്ലാഹു അവർക്ക് വമ്പിച്ച പ്രതിഫലം നൽകാതിരിക്കുകയില്ല. യഥാസ്ഥാനത്ത് എത്താത്തതുകൊണ്ട് അവർക്കു

നഷ്ടമൊന്നും വരാനില്ല. കഴിഞ്ഞുപോയ തെറ്റ് അല്ലാഹു പൊറുത്തുകൊടുക്കുകയും അവരുടെ നേരെ കരുണ കാണിക്കുകയും ചെയ്യും. എന്നൊക്കെയാണ് ഈ വചനത്തിൽ പറഞ്ഞതിന്റെ സാരം.

ഉമർ(റ) നിവേദനം ചെയ്ത ഒരു പ്രസിദ്ധ ഹദീഥിൽ നബിﷺ പറയുന്നു:- 'നിശ്ച യമായും കർമങ്ങൾ, ഉദ്ദേശ്യങ്ങൾക്കനുസരിച്ചു മാത്രമായിരിക്കും. ഓരോ മനുഷ്യനും അവൻ ഉദ്ദേശിച്ചതുതന്നെയാണുണ്ടായിരിക്കുക. എന്നുവെച്ചാൽ, ഒരുവന്റെ ഹിജ്റഃ അല്ലാ ഹുവിങ്കലേക്കും അവന്റെ റസൂലിലേക്കും ആയിരുന്നാൽ, അവന്റെ ഹിജ്റഃ അല്ലാഹു വിലേക്കും റസൂലിലേക്കും തന്നെ. ഒരുവന്റെ ഹിജ്റഃ ദുൻയാവിലേക്ക് (ഐഹിക കാര്യ ങ്ങൾക്ക് വേണ്ടി) ആയിരുന്നാൽ അവന് അത് കിട്ടും. അല്ലെങ്കിൽ ഒരു സ്ത്രീയിലേക്കാ യിരുന്നാൽ അവൻ അവളെ വിവാഹം കഴിക്കും. അപ്പോൾ, അവന്റെ ഹിജ്റഃ അവൻ ഏതൊന്നിലേക്ക് ഹിജ്റഃ പോകുന്നുവോ അതിലേക്കുതന്നെ.' (ബു; മു.) അല്ലാഹുവിൽ നിന്ന് ഉദ്ധരിച്ചുകൊണ്ട് നബിﷺ പ്രസ്താവിച്ചതും, ഇബ്നുഅബ്ബാസ്(റ) നിവേദനം ചെയ്തതുമായ ഒരു ഹദീഥിന്റെ ചുരുക്കം ഇപ്രകാരമാകുന്നു:- 'എല്ലാ നന്മയും തിന്മയും (നല്ലതും ചീത്തയും) അല്ലാഹുരേഖപ്പെടുത്തിവെച്ചിട്ടുണ്ട്. ഒരാൾ ഒരു നന്മ ചെയ്യാൻ ഉദ്ദേശിച്ചു, എന്നിട്ടത് ചെയ്തില്ല എന്നാൽ അത് പൂർണമായ ഒരു നന്മയായി അവൻ രേഖപ്പെടുത്തും. ഒരു നന്മ ചെയ്വാൻ ഉദ്ദേശിക്കുകയും അത് ചെയ്കയും ചെയ്താൽ, അതു പത്ത് നന്മകളായും, എഴുനൂറുവരെയും അതിലധികവും ഇരട്ടികളായും രേഖ പ്പെടുത്തും. ഒരാൾ ഒരു തിന്മ ചെയ്വാൻ ഉദ്ദേശിച്ചു, എന്നിട്ടത് ചെയ്തില്ല. എന്നാൽ അതൊരു പൂർണ നന്മയായി അവൻ രേഖപ്പെടുത്തും. ഒരു തിന്മ ചെയ്വാൻ ഉദ്ദേശിച്ചു. എന്നിട്ടതു ചെയ്കയും ചെയ്തു. എന്നാൽ അത് ഒരു തിന്മയായി (മാത്രം) രേഖപ്പെടു ത്തും.' (ബു; മു.) ഹിജ്റഃ അടക്കമുള്ള എല്ലാ കർമങ്ങളുടെയും ഫലം അവകൊണ്ടുള്ള ഉദ്ദേശ്യലക്ഷ്യങ്ങളെ ആശ്രയിച്ചിരിക്കുമെന്ന് ഈ വചനങ്ങൾ മുഖേന നബിﷺ പഠിപ്പി ച്ചുതരുന്നു.

ഈ വചനത്തിലെ ആശയത്തിലേക്ക് കൂടുതൽ വെളിച്ചം നൽകുന്ന ഒരു സംഭവം നബി ഉദ്ധരിച്ചത് ഇവിടെ സ്മരണീയമാകുന്നു. സംഭവത്തിന്റെ ചുരുക്കം ഇപ്രകാരമാ കുന്നു: 'മുൻകാലത്ത് തൊണ്ണൂറ്റൊമ്പത് പേരെ കൊലപ്പെടുത്തിയിരുന്ന ഒരു മനുഷ്യൻ ഒരു വലിയ പുരോഹിതന്റെ അടുക്കൽ ചെന്നു, തനിക്ക് തൗബയുണ്ടോ(താൻ പശ്ചാ ത്തപിച്ചു മടങ്ങിയാൽ അത് സ്വീകരിക്കപ്പെടുമോ)? എന്നു ചോദിച്ചു. 'ഇല്ല' എന്നായി രുന്നു പുരോഹിതന്റെ മറുപടി. ഇതു കേട്ടു ക്ഷുഭിതനായ ആ മനുഷ്യൻ ആ പുരോഹി തനെയും കൊന്നു നൂറുകൊല പൂർത്തിയാക്കി. പിന്നീട് ഒരു വലിയ പണ്ഡിതന്റെ അടുക്കൽ ചെന്നു. തനിക്ക് തൗബയുണ്ടോ? എന്ന് ചോദിച്ചു. അദ്ദേഹം പറഞ്ഞു: 'ഉണ്ട്. ആരാണ് തൗബ മുടക്കുക?! താൻ ഇന്ന രാജ്യത്തേക്ക് പോയിക്കൊള്ളുക. അവിടെ അല്ലാഹുവിനെ ആരാധിക്കുന്ന ആളുകളുണ്ട്. അവരോടൊപ്പം അല്ലാഹുവിനെ ആരാ ധിക്കുക. തന്റെ രാജ്യത്തേക്ക് എനി താൻ മടങ്ങരുത്. അത് ദുഷിച്ച രാജ്യമാണ്.' അങ്ങ നെ, ആ മനുഷ്യൻ പകുതി വഴി പോയപ്പോഴേക്കും അദ്ദേഹത്തിന് മരണം പിടിപെട്ടു. ഇദ്ദേഹത്തിന്റെ കാര്യത്തിൽ റഹ്മത്തിന്റെ (കാരുണ്യത്തിന്റെ) മലക്കുകളും, ശിക്ഷയുടെ മലക്കുകളും തമ്മിൽ - അദ്ദേഹം തങ്ങളുടെ ആളാണ് എന്ന് - തർക്കമായി. അതായത് അദ്ദേഹം മനസ്സുകൊണ്ട് ഖേദിച്ചു മടങ്ങിയിട്ടുണ്ടെന്ന് റഹ്മത്തിന്റെ പക്ഷക്കാരും, ഒരു നന്മയും ചെയ്തിട്ടില്ലാത്ത ആളാണെന്ന് ശിക്ഷയുടെ പക്ഷക്കാരും! ആ മനുഷ്യൻ ഉപേ ക്ഷിച്ചുപോന്ന നാട്ടിലേക്കും, ഉദ്ദേശിച്ചു പോകുന്ന നാട്ടിലേക്കും അവിടെ നിന്നുള്ള അകലം നോക്കുവാൻ മലക്കുകൾക്ക് നിർദ്ദേശം നൽകപ്പെട്ടു. നോക്കുമ്പോൾ, അദ്ദേഹം

പോകുവാനുദ്ദേശിക്കുന്ന നാട്ടിലേക്ക് ഒരു ചാൺ അടുപ്പം കൂടുതലുണ്ടായിരുന്നു. അങ്ങനെ, റഹ്മത്തിന്റെ മലക്കുകൾ അദ്ദേഹത്തെ ഏറ്റെടുത്തു.' (ബു: മു.)

ഈ ഹദീഥ് കുറേ അതിശയോക്തി കലർന്നതാണെന്നും, ന്യായയുക്തമല്ലെന്നും ചിലർ പറഞ്ഞു കേട്ടിട്ടുണ്ട്. വാസ്തവത്തിൽ, നമ്മുടെ മുമ്പിലുള്ള ഈ ക്വുർആൻ വചനവും ഇതവതരിച്ച സന്ദർഭം മുതലായവയും, അതോടൊപ്പം സൽക്കർമങ്ങൾക്കും സദുദ്ദേശ്യങ്ങൾക്കും അല്ലാഹു നൽകുന്ന പ്രോത്സാഹന വാഗ്ദാനങ്ങളും മനസ്സിരുത്തുന്നവർക്ക് ഇതുപോലെയുള്ള സംഭവങ്ങളിൽ അതിശയോക്തിയോ, ന്യായക്കുറവോ ഒന്നും തോന്നുകയില്ല തന്നെ.

## വിഭാഗം - 15

وَإِذَا ضَرَبْتُمْ فِي ٱلْأَرْضِ فَلَيْسَ عَلَيْكُمْ جُنَاحٌ أَن تَقْصُرُوا۟ مِنَ ٱلصَّلَوٰةِ إِنْ خِفْتُمْ أَن يَفْتِنَكُمُ ٱلَّذِينَ كَفَرُوٓا۟ ۚ إِنَّ ٱلْكَـٰفِرِينَ كَانُوا۟ لَكُمْ عَدُوًّا مُّبِينًا ﴿١٠١﴾

**﴾101﴿ (സത്യവിശ്വാസികളേ) നിങ്ങൾ ഭൂമിയിൽ യാത്ര ചെയ്യുന്നതായാൽ നിങ്ങൾ നമസ്കാരത്തിൽ നിന്ന് (കുറച്ച്) ചുരുക്കുന്നതിന് നിങ്ങളുടെമേൽ തെറ്റില്ല; അവിശ്വസിച്ചവർ നിങ്ങളെ കുഴപ്പത്തിലാക്കുന്നത് നിങ്ങൾ ഭയപ്പെട്ടുവെങ്കിൽ.**

**നിശ്ചയമായും, അവിശ്വാസികൾ നിങ്ങൾക്ക് പ്രത്യക്ഷമായ ശത്രുവാകുന്നു.**

---

﴾101﴿ وَإِذَا ضَرَبْتُمْ നിങ്ങൾ യാത്രപോയാൽ فِي الْأَرْضِ ഭൂമിയിൽ, ഭൂമിയിലൂടെ فَلَيْسَ عَلَيْكُمْ എന്നാൽ നിങ്ങളുടെമേൽ ഇല്ല جُنَاحٌ തെറ്റ്, ഒരു തെറ്റും أَنْ تَقْصُرُوا നിങ്ങൾ ചുരുക്കുന്നതിന് مِنَ الصَّلَاةِ നമസ്കാരത്തിൽ നിന്ന് إِنْ خِفْتُمْ നിങ്ങൾ ഭയപ്പെട്ടെങ്കിൽ أَنْ يَفْتِنَكُمُ നിങ്ങളെ കുഴപ്പത്തിലാക്കുന്നത് الَّذِينَ كَفَرُوا അവിശ്വസിച്ചവർ إِنَّ الْكَافِرِينَ നിശ്ചയമായും അവിശ്വാസികൾ كَانُوا അവരാകുന്നു, ആയിരിക്കുന്നു لَكُمْ നിങ്ങൾക്ക് عَدُوًّا ശത്രു مُبِينًا സ്പഷ്ടമായ, പ്രത്യക്ഷമായ

---

യുദ്ധം, ഹിജ്റഃ എന്നിവയെക്കുറിച്ച് പലതും പ്രസ്താവിച്ചു. രണ്ടാവശ്യാർഥവും യാത്രകൾ ചെയ്യേണ്ടതുണ്ടല്ലോ. അങ്ങിനെയുള്ള യാത്രകളിൽ, ഒരു മുസ്‌ലിമിന് ഒരിക്കലും ഒഴിച്ചുകൂടാത്തതായ അഞ്ചു നിർബ്ബന്ധ നമസ്കാരങ്ങൾ യഥാവിധി നിർവ്വഹിക്കുവാൻ പ്രയാസമായതുകൊണ്ട് അതിനുള്ള പരിഹാര മാർഗങ്ങൾ ഈ വചനത്തിലും അടുത്ത വചനത്തിലുമായി അല്ലാഹു വിവരിക്കുന്നു.

قَصْر (ക്വസ്ർ) എന്നാൽ 'ചുരുക്കുക' എന്നർത്ഥം. നമസ്കാരം ചുരുക്കി നമസ്കരിക്കലാണ് ഇവിടെ വിവക്ഷ. ക്വസ്ർ രണ്ടു വിധത്തിലുണ്ട്:

(1) നമസ്കാരത്തിൽ റക്അത്തുകളുടെ എണ്ണം കുറച്ചും, ക്വിബ്‌ലക്ക് തിരിയാതെയും, റുകൂഉ് സുജൂദ് മുതലായവ പൂർത്തിയാക്കാതെയും, നടന്നും ഓടിയും കൊണ്ടും എന്നിങ്ങനെ സാധാരണരൂപത്തിൽ നിന്നും വ്യത്യസ്തമായ പല കുറവുകളും വരുത്തി

ക്കൊണ്ടും ചെയ്യുന്നത്. ഇതിനെപ്പറ്റി തുടർന്നുള്ള വചനങ്ങളിൽ വിവരിക്കുന്നുണ്ട്. صلوةالخوف (ഭയപ്പെട്ടുകൊണ്ടുള്ള നമസ്കാരം) അഥവാ ഭയപ്പാടിന്റെ അവസരത്തിലുള്ള നമസ്കാരം എന്ന പേരിലാണ് ഇത് സാധാരണ അറിയപ്പെടുന്നത്.

(2) നാലു റക്അത്തുള്ള നമസ്കാരം രണ്ട് റക്അത്ത് മാത്രം നമസ്കരിക്കുക. ഇത് ഒന്നാമത്തേതിൽ ഉൾപെടുന്ന ഒരു പ്രത്യേക ഇനം തന്നെയാണെന്ന് പറയാമെങ്കിലും قَصْر (ചുരുക്കി നമസ്കരിക്കൽ) എന്ന പേരിൽ അറിയപ്പെടുന്നതും, യാത്രകളിൽ പൊതുവെ അംഗീകരിക്കപ്പെട്ടിട്ടുള്ളതും ഇതാകുന്നു. ഭയാവസ്ഥയിലുള്ള ആദ്യത്തെ ക്വസ്ർ ക്വുർആൻ കൊണ്ടും, സമാധാനാവസ്ഥയിലുള്ള രണ്ടാമത്തെ ക്വസ്ർ നബിﷺയുടെ സുന്നത്ത് കൊണ്ടും സ്ഥാപിതമായതാണ്. 'യാത്രയിലെ ക്വസ്ർ നമസ്കാരം അല്ലാഹുവിന്റെ കിതാബിൽ കാണുന്നില്ലല്ലോ, ഭയത്തിന്റെ നമസ്കാരം മാത്രമാണല്ലോ അതിൽ കാണുന്നത്?' എന്ന് ഇബ്നു ഉമർ(റ)നോട് ചോദിക്കപ്പെട്ടപ്പോൾ, അദ്ദേഹം ഇങ്ങിനെ ഉത്തരം പറഞ്ഞു: 'സഹോദരപുത്രാ, അല്ലാഹു മുഹമ്മദ് നബിﷺയെ റസൂലായി അയച്ച അവസരത്തിൽ നമുക്ക് ഒന്നും അറിഞ്ഞുകൂടായിരുന്നു. ഇപ്പോൾ, റസൂൽﷺ എപ്രകാരം ചെയ്യുന്നതായി നാം കാണുന്നുവോ അതുപോലെ നാമും ചെയ്തുവരുന്നുവെന്ന് മാത്രം. യാത്രയിൽ ക്വസ്റാക്കൽ റസൂൽﷺ നടപ്പിൽ വരുത്തിയ ഒരു സുന്നത്താകുന്നു." (ന; ജ; ബ; ഇബ്നു ഹിബ്ബാൻ)

'ഭൂമിയിലൂടെ യാത്ര ചെയ്യുമ്പോൾ നമസ്കാരം ക്വസ്റാക്കുന്നതിന് തെറ്റില്ല' എന്നാണ് അല്ലാഹു പറഞ്ഞത്. അപ്പോൾ, യാത്ര എത്ര കണ്ട് ദൂരമുള്ളതായിരിക്കണമെന്നും, ക്വസ്റാക്കണമെന്നു പറയാതെ തെറ്റില്ല എന്നു പറഞ്ഞ് മതിയാക്കിയ സ്ഥിതിക്ക് അത് ഉപേക്ഷിക്കുന്നതല്ലേ നല്ലതെന്നും സംശയിക്കപ്പെടാവുന്നതാണ്. യാത്രാദൂരത്തെ സംബന്ധിച്ചിടത്തോളം, ഇത്ര ദൂരം ഉണ്ടെങ്കിലേ യാത്രയിലെ ക്വസ്ർ പാടുള്ളുവെന്ന് നിർണയിക്കുവാൻ തക്ക ഒരു തെളിവ് നബിﷺയുടെ സുന്നത്തിൽ കാണുന്നില്ല. ചില രിവായത്തുകളും മറ്റും പരിശോധിക്കുമ്പോൾ യാത്രയുടെ ദൂരം പരിഗണിക്കപ്പെടേണ്ടതുണ്ടെന്നുവരുന്നതുകൊണ്ട് ഈ വിഷയത്തിൽ പണ്ഡിതന്മാർക്കിടയിൽ വ്യത്യസ്തങ്ങളായ അഭിപ്രായങ്ങൾ ഉണ്ട്. അത് കേവലം സ്വാഭാവികവുമാണ്. എല്ലാം കൂടി പരിശോധിച്ചാൽ - പല മഹാന്മാരും പ്രസ്താവിക്കുന്നതുപോലെ - ഒരു നിശ്ചിത ദൂരം നിർണയിക്കുവാനില്ല എന്നാണ് മനസ്സിലാക്കേണ്ടത്. എന്നാൽ, സാധാരണ ഗതിയിൽ ഒരു യാത്രയെന്ന് വിശേഷിപ്പിക്കപ്പെടുമാറുള്ള ദൂരമുണ്ടെങ്കിലേ ക്വസ്റാക്കുവാൻ പാടുള്ളുവെന്നും, അടുത്തടുത്ത സ്ഥലങ്ങളിലേക്കും, നിത്യാവശ്യങ്ങൾക്കുമുള്ള പോക്കുവരവുകളിലും ക്വസ്ർ പാടില്ല എന്നും തീർച്ചയാണുതാനും. والله اعلم

മേൽ സൂചിപ്പിച്ച അഭിപ്രായങ്ങളും അവയുടെ തെളിവുകളുമെല്ലാം വിവരിച്ചുകൊണ്ട് ഇമാം ഇബ്നുൽ ക്വയ്യിം (റ) പറയുന്നു: 'നബിﷺ തന്റെ സമുദായത്തിന് നമസ്കാരം ക്വസ്റാക്കുവാനും, നോമ്പ് ഉപേക്ഷിക്കുവാനും ഒരു നിശ്ചിത വഴി ദൂരം നിർണയിച്ചുകൊടുത്തിട്ടില്ല. അവർക്കത് നിരുപാധികം വിട്ടുകൊടുത്തിരിക്കുകയാണ്. തയമ്മുമിന്റെ കാര്യവും അങ്ങിനെത്തന്നെ. എന്നാൽ, ഒരു ദിവസത്തെയും രണ്ട് ദിവസത്തെയും, മൂന്ന് ദിവസത്തെയും യാത്ര എന്നൊക്കെ നിർണയിച്ചുകൊണ്ടുള്ള രിവായത്തുകളാകട്ടെ, ഒന്നും ബലവത്തായി സ്ഥിരപ്പെട്ടിട്ടില്ല.' (زادالمعاد)

'ക്വസ്റാക്കുന്നതിന് തെറ്റില്ല' (ليس عليكم جناح) എന്ന വാക്കിൽ നിന്ന് അത്

ചെയ്യുകയും, ചെയ്യാതിരിക്കുകയും ആവാമെന്നേ വരുന്നുള്ളൂ. എങ്കിലും യാത്രകളിലെല്ലാം തന്നെ നമസ്കാരം ക്വസ്റാക്കലായിരുന്നു നബിﷺയുടെ പതിവെന്ന് പല ഹദീഥുകളിൽ നിന്നും അറിയപ്പെട്ടതാകുന്നു. യാത്രകളിൽ നാല് റക്അത്ത് നബിﷺ പൂർത്തിയാക്കിയതായി തെളിഞ്ഞിട്ടുമില്ല. അതുകൊണ്ട് യാത്രകളിൽ ക്വസ്റ് നിർബന്ധമാണെന്നു പോലും പല മഹാന്മാരും അഭിപ്രായപ്പെട്ടിരിക്കുന്നു. നിർബ്ബന്ധമില്ലെന്നാണ് ഭൂരിപക്ഷാഭിപ്രായം. ഏതായാലും ക്വസ്റാക്കലാണ് ഉത്തമമെന്നതിൽ സംശയമില്ല. എന്നാൽ 'നിങ്ങൾക്ക് കുറ്റമില്ല' എന്ന വാക്യത്തിലടങ്ങിയ സൂചനയെന്തായിരിക്കും? ഹജ്ജിലും, ഉംറയിലും സ്വഫാ – മർവക്കിടയിലുള്ള ഓട്ടം നിർബ്ബന്ധമായിരുന്നിട്ടുകൂടി – സ്വഹാബികൾക്ക് നേരിട്ട ചില സംശയങ്ങൾ നിമിത്തം – അതിനെക്കുറിച്ച് പ്രസ്താവിച്ചപ്പോഴും 'തെറ്റില്ല' എന്നാണ് അല്ലാഹു (അൽ ബക്വറഃ : 158 ൽ) പറഞ്ഞത്. അതുപോലെ, വളരെ പ്രാധാന്യം അർഹിക്കുന്ന നമസ്കാരത്തിന്റെ രൂപത്തിൽ വല്ല കുറവും വരുത്തുന്ന വിഷയത്തിലും പലർക്കും സംശയം തോന്നുവാൻ അവകാശമുണ്ടല്ലോ. അതുകൊണ്ടായിരിക്കണം ഇവിടെയും അങ്ങിനെ പ്രയോഗിച്ചത്. الله اعلم

യഅ്ലബ്നു ഉമയ്യ(റ) പറയുകയാണ്: ജനങ്ങൾ (ശത്രുക്കളിൽനിന്ന്) നിർഭയരായിത്തീർന്നിട്ടുള്ള സ്ഥിതിക്ക് 'അവിശ്വസിച്ചവർ നിങ്ങളെ കുഴപ്പത്തിലാക്കുന്നത് ഭയപ്പെട്ടാൽ നിങ്ങൾക്ക് നമസ്കാരം ക്വസ്റാക്കുന്നതിന് തെറ്റില്ല' എന്ന വചനത്തിന്റെ താൽപര്യത്തെക്കുറിച്ച് ഞാൻ ഉമർ(റ)നോട് ചോദിച്ചു. അപ്പോൾ ഉമർ(റ) പറഞ്ഞു: 'തനിക്ക് ആശ്ചര്യം (സംശയം) തോന്നിയപോലെ എനിക്കും തോന്നിയിട്ടുണ്ട്. അങ്ങനെ ഞാൻ റസൂൽ തിരുമേനിﷺയോട് അതിനെപ്പറ്റി ചോദിച്ചു. അപ്പോൾ തിരുമേനി പറഞ്ഞു: 'അത് അല്ലാഹു നിങ്ങൾക്ക് നൽകിയ ഒരു സ്വദക്വഃയാണ് (ദാനമാണ്). അവന്റെ സ്വദക്വഃ നിങ്ങൾ സ്വീകരിച്ചു കൊള്ളുവിൻ. 'അഹ്മദ്, മുസ്ലിം(റ) മുതലായ പലരും ഉദ്ധരിച്ചതാണ് ഈ ഹദീഥ്. അല്ലാഹു തന്നെ ചൂണ്ടിക്കാട്ടിയതുപോലെ, ശത്രുക്കൾ തക്കംപാർത്തുകൊണ്ടിരിക്കുന്ന അവസരത്തിലാണ് ക്വസ്ർ അനുവദിക്കപ്പെട്ടതെങ്കിലും പിന്നീട് ആ അനുവാദം യാത്രകളിലെല്ലാം തുടർന്നു ഉപയോഗപ്പെടുത്തിക്കൊള്ളുവാൻ അല്ലാഹു സമുദായത്തിന് നൽകിയ ഒരു ഔദാര്യമാണത് എന്നത്രെ നബിﷺ പറഞ്ഞതിന്റെ സാരം. ഇപ്പറഞ്ഞത് മുകളിൽ കണ്ട രണ്ടാമത്തെ ഇനത്തിലുള്ള ക്വസ്റിനെപ്പറ്റിയാണ് – ഒന്നാമത്തെ ക്വസ്റിനെപ്പറ്റിയല്ല – എന്ന് അടുത്ത വചനത്തിൽ നിന്ന് മനസ്സിലാക്കാം.

ക്വസ്റിന്റെയും, അത് സംബന്ധമായ നിയമങ്ങളുടെയും വിശദവിവരങ്ങളും, അതിലുള്ള അഭിപ്രായ വ്യത്യാസങ്ങളും ഇവിടെ സ്പർശിക്കേണ്ടതില്ല. കൂടുതൽ അറിയുവാൻ ആഗ്രഹിക്കുന്നവർ ഹദീഥ് വ്യാഖ്യാനങ്ങളും ഫിക്വ്ഹ് ഗ്രന്ഥങ്ങളും നോക്കേണ്ടതാണ്.

وَإِذَا كُنتَ فِيهِمْ فَأَقَمْتَ لَهُمُ ٱلصَّلَوٰةَ فَلْتَقُمْ طَآئِفَةٌ مِّنْهُم مَّعَكَ وَلْيَأْخُذُوٓا۟ أَسْلِحَتَهُمْ فَإِذَا سَجَدُوا۟ فَلْيَكُونُوا۟ مِن وَرَآئِكُمْ وَلْتَأْتِ طَآئِفَةٌ

**﴾102﴿ (നബിയേ) നീ അവരിൽ ഉണ്ടായിരിക്കുകയും, എന്നിട്ട് അവർക്ക് നമസ്കാരം നില നിറുത്തി [നടത്തി] ക്കൊടുക്കുകയും ചെയ്താൽ, അവരിൽ നിന്ന് ഒരു വിഭാഗം നിന്റെ കൂടെ (നമസ്കാരത്തിന്) നിന്നുകൊള്ളട്ടെ; അവർ തങ്ങളുടെ ആയുധങ്ങൾ എടുത്ത് കൊള്ളു**

أُخْرَىٰ لَمْ يُصَلُّوا۟ فَلْيُصَلُّوا۟ مَعَكَ وَلْيَأْخُذُوا۟ حِذْرَهُمْ وَأَسْلِحَتَهُمْ ۗ

കയും ചെയ്യട്ടെ. അങ്ങനെ, അവർ 'സുജൂദ്' ചെയ്താൽ അവർ നിങ്ങളുടെ പിൻപുറത്തായിരിക്കട്ടെ. നമസ്കരിച്ചിട്ടില്ലാത്ത മറ്റൊരു വിഭാഗം (നിന്റെകൂടെ) വരുകയും ചെയ്യട്ടെ; എന്നിട്ട് അവർ നിന്റെ കൂടെ നമസ്കരിച്ചുകൊള്ളട്ടെ; അവർ തങ്ങളുടെ ജാഗ്രതയും, തങ്ങളുടെ ആയുധങ്ങളും എടുത്ത് കൊള്ളുകയും ചെയ്യട്ടെ.

وَدَّ ٱلَّذِينَ كَفَرُوا۟ لَوْ تَغْفُلُونَ عَنْ أَسْلِحَتِكُمْ وَأَمْتِعَتِكُمْ فَيَمِيلُونَ عَلَيْكُم مَّيْلَةً وَٰحِدَةً ۚ وَلَا جُنَاحَ عَلَيْكُمْ إِن كَانَ بِكُمْ أَذًى مِّن مَّطَرٍ أَوْ كُنتُم مَّرْضَىٰٓ أَن تَضَعُوٓا۟ أَسْلِحَتَكُمْ ۖ وَخُذُوا۟ حِذْرَكُمْ ۗ

നിങ്ങൾ നിങ്ങളുടെ ആയുധങ്ങളെയും, നിങ്ങളുടെ സാമഗ്രികളെയും സംബന്ധിച്ചു ശ്രദ്ധ വിട്ടിരുന്നെങ്കിൽ (കൊള്ളാം) എന്ന് (ആ) അവിശ്വസിച്ചവർ മോഹിക്കുകയാണ്; എന്നാലവർക്ക് നിങ്ങളുടെമേൽ (പെട്ടെന്നു) ഒരൊറ്റ ആഞ്ഞടിനടത്താമായിരുന്നു (വല്ലോ)! നിങ്ങൾക്ക് മഴ നിമിത്തം വല്ല ശല്യവും ഉണ്ടായിരിക്കുകയോ, അല്ലെങ്കിൽ നിങ്ങൾ രോഗികളായിരിക്കുകയോ ചെയ്തെങ്കിൽ, നിങ്ങളുടെമേൽ തെറ്റുമില്ല, നിങ്ങളുടെ ആയുധങ്ങൾ (ഇറക്കി) വെക്കുന്നതിന്. (എന്നാലും) നിങ്ങൾ നിങ്ങളുടെ ജാഗ്രത സ്വീകരിക്കുകയും ചെയ്യണം. [അതിൽ വീഴ്ച വരുത്തിക്കൂടാ.]

إِنَّ ٱللَّهَ أَعَدَّ لِلْكَٰفِرِينَ عَذَابًا مُّهِينًا ﴿١٠٢﴾

നിശ്ചയമായും, അവിശ്വാസികൾക്ക് അല്ലാഹു നിന്ദാകരമായ ശിക്ഷ ഒരുക്കിവെച്ചിരിക്കുന്നു.

---

﴾102﴿ وَإِذَا كُنتَ നീ ആയിരുന്നാൽ, ഉണ്ടായിരുന്നാൽ فِيهِمْ അവരിൽ فَأَقَمْتَ എന്നിട്ടു നീ നിലനിറുത്തുക (നടത്തുക)യും لَهُمُ അവർക്ക്, അവർക്ക് വേണ്ടി الصَّلَاةَ നമസ്കാരം فَلْتَقُمْ എന്നാൽ നിൽക്കട്ടെ طَائِفَةٌ مِّنْهُم അവരിൽ നിന്ന് ഒരു വിഭാഗം, ഒരു കൂട്ടർ مَعَكَ നിന്റെ കൂടെ, ഒപ്പം وَلْيَأْخُذُوا അവർ എടുക്കുകയും ചെയ്യട്ടെ أَسْلِحَتَهُمْ അവരുടെ ആയുധങ്ങൾ فَإِذَا سَجَدُوا എന്നിട്ട് അവർ സുജൂദ് ചെയ്താൽ فَلْيَكُونُوا

അവർ ആയിക്കൊള്ളട്ടെ, ആയിരിക്കട്ടെ مِن وَرَآئِكُمْ നിങ്ങളുടെ പിൻപുറത്തിലൂടെ وَلْتَأْتِ വരുകയും ചെയ്യട്ടെ, വന്നും കൊള്ളട്ടെ طَآئِفَةٌ ഒരു വിഭാഗം أُخْرَىٰ വേറെ, മറ്റൊരു لَمْ يُصَلُّوا നമസ്കരിച്ചിട്ടില്ലാത്ത, അവർ നമസ്കരിച്ചിട്ടില്ല فَلْيُصَلُّوا എന്നിട്ട വർ നമസ്കരിക്കട്ടെ مَعَكَ നിന്റെ കൂടെ وَلْيَأْخُذُوا അവർ എടുത്തും (സ്വീകരിച്ചും) കൊള്ളട്ടെ حِذْرَهُمْ അവരുടെ ജാഗ്രത, സൂക്ഷ്മത, കാവൽ وَأَسْلِحَتَهُمْ അവരുടെ ആയുധങ്ങളും وَدَّ കൊതിക്കുകയാണ്, മോഹിച്ചു, ആഗ്രഹിച്ചു الَّذِينَ كَفَرُوا അവിശ്വസിച്ച വർ لَوْ تَغْفُلُونَ നിങ്ങൾ ശ്രദ്ധ വിട്ടിരുന്നെങ്കിൽ, അശ്രദ്ധരായാൽ കൊള്ളാം (എന്ന്) عَنْ أَسْلِحَتِكُمْ നിങ്ങളുടെ ആയുധങ്ങളെപ്പറ്റി وَأَمْتِعَتِكُمْ നിങ്ങളുടെ സാമഗ്രികളെയും, ഉപകരണങ്ങളെയും فَيَمِيلُونَ എന്നാൽ (അപ്പോൾ - അങ്ങനെ) അവർ ആഞ്ഞു വീഴുകയും, ആഞ്ഞടിക്കാം, മറിഞ്ഞു വീഴാം, മറിയുവാൻ عَلَيْكُمْ നിങ്ങളുടെമേൽ, നിങ്ങളിൽ مَيْلَةً ഒരു ആഞ്ഞടി, മറിയൽ وَاحِدَةً ഒരു, ഏക وَلَا جُنَاحَ തെറ്റില്ലതാനും, കുറ്റവുമില്ല عَلَيْكُمْ നിങ്ങളുടെ മേൽ إِن كَانَ بِكُمْ നിങ്ങളിൽ ഉണ്ടായെങ്കിൽ أَذًى വല്ല ശല്യവും, ഉപദ്രവം مِّن مَّطَرٍ മഴയാൽ, മഴ നിമിത്തം أَوْ كُنتُم അല്ലെങ്കിൽ നിങ്ങൾ ആയിരുന്നു (എങ്കിൽ) مَّرْضَىٰ രോഗികൾ أَن تَضَعُوا നിങ്ങൾ വെക്കുന്നതിനു, താഴെ വെക്കുന്നതിന് أَسْلِحَتَكُمْ നിങ്ങളുടെ ആയുധങ്ങൾ وَخُذُوا നിങ്ങൾ എടുക്കുക(സ്വീകരിക്കുക)യും ചെയ്‌വിൻ حِذْرَكُمْ നിങ്ങളുടെ ജാഗ്രത, സൂക്ഷ്മത إِنَّ اللَّهَ നിശ്ചയമായും അല്ലാഹു أَعَدَّ ഒരുക്കിവെച്ചിരിക്കുന്നു لِلْكَافِرِينَ അവിശ്വാസികൾക്ക് عَذَابًا ശിക്ഷ مُّهِينًا നിന്ദാകരമായ, അപമാനിക്കുന്ന.

---

فَإِذَا قَضَيْتُمُ ٱلصَّلَوٰةَ فَٱذْكُرُوا۟ ٱللَّهَ قِيَـٰمًا وَقُعُودًا وَعَلَىٰ جُنُوبِكُمْ ۚ

﴿103﴾ **അങ്ങനെ, നിങ്ങൾ നമസ്കാരം നിർവ്വഹിച്ചു കഴിഞ്ഞാൽ, നിൽക്കുന്നവരായും, ഇരിക്കുന്നവരായും, നിങ്ങളുടെ പാർശ്വങ്ങളിലായും [കിടക്കുന്നവരായും] കൊണ്ട് നിങ്ങൾ അല്ലാഹുവിനെ ഓർമിക്കുവിൻ.**

فَإِذَا ٱطْمَأْنَنتُمْ فَأَقِيمُوا۟ ٱلصَّلَوٰةَ ۚ

**എനി, നിങ്ങൾക്ക് സമാധാനമായാൽ നിങ്ങൾ നമസ്കാരം (മുറക്ക്) നിലനിറുത്തുവിൻ.**

إِنَّ ٱلصَّلَوٰةَ كَانَتْ عَلَى ٱلْمُؤْمِنِينَ كِتَـٰبًا مَّوْقُوتًا ﴿١٠٣﴾

**(കാരണം) നിശ്ചയമായും നമസ്കാരം, സത്യവിശ്വാസികളുടെ മേൽ സമയം നിർണയിക്കപ്പെട്ട ഒരു നിർബന്ധ(നിയമ)മാകുന്നു.**

﴿103﴾ فَإِذَاقَضَيْتُمُ അങ്ങനെ നിങ്ങൾ നിർവ്വഹിച്ചാൽ, ചെയ്തുതീർത്താൽ الصَّلَاةَ നമസ്കാരം فَاذْكُرُوا നിങ്ങൾ ഓർമിക്കുവിൻ, ധ്യാനിക്കുവിൻ اللَّهَ അല്ലാഹുവിനെ قِيَامًا നിൽക്കുന്നവരായിട്ട് وَقُعُودًا ഇരിക്കുന്നവരായും وَعَلَىٰ جُنُوبِكُمْ നിങ്ങളുടെ പാർശ്വ(ഭാഗ)ങ്ങളിലായും فَإِذَا اطْمَأْنَنتُمْ എന്നിട്ട് (എനി - അപ്പോൾ) നിങ്ങൾക്ക് സമാധാനമായെങ്കിൽ (മനസ്സൊതുങ്ങിയെങ്കിൽ) فَأَقِيمُوا അപ്പോൾ നിങ്ങൾ നിലനിറുത്തുവിൻ الصَّلَاةَനമസ്കാരം إِنَّ الصَّلَاةَ നിശ്ചയമായും നമസ്കാരം كَانَتْ ആയിരിക്കുന്നു, ആകുന്നു عَلَى الْمُؤْمِنِينَ സത്യവിശ്വസികളുടെ മേൽ كِتَابًا നിയമം, നിശ്ചയം, നിർബ്ബന്ധം مَوْقُوتًا സമയം നിശ്ചയിക്കപ്പെട്ട, നിർണയം ചെയ്യപ്പെട്ടതായ

---

ഈ വചനങ്ങളിൽ പല നിയമങ്ങളും ഉപദേശങ്ങളും അടങ്ങിയിരിക്കുന്നു. \ _ nﷺയെ അഭിമുഖീകരിച്ചുകൊണ്ട് 'നീ അവരിൽ ഉണ്ടായിരിക്കുകയും, അവർക്ക് നമസ്കാരം നടത്തുകയും ചെയ്താൽ എന്ന് പറഞ്ഞതിൽ നിന്ന് സൈന്യനായകന്മാരാണ് നമസ്കാരത്തിൽ സൈന്യത്തിന് നേതൃത്വം നൽകേണ്ടത് (ഇമാമായിരിക്കേണ്ടത്) എന്നും, യുദ്ധവേളയിൽ പോലും ജമാഅത്തായിട്ടാണ് നമസ്കരിക്കേണ്ടതെന്നും, ആവശ്യമെന്ന് കാണുമ്പോൾ തുടർന്നു പറഞ്ഞതു പോലെയുള്ള ഭയത്തിന്റെ നമസ്കാരത്തിന് ഏർപ്പാട് ചെയ്യേണ്ടത് സേനാനായകന്മാരാണെന്നും മനസ്സിലാക്കാം. ഭയത്തിന്റെ നമസ്കാരത്തി(صَلَاةُ الخَوْف ) ന്റെ പ്രധാന വശങ്ങളാണ് അല്ലാഹു ഇവിടെ വിവരിച്ചിരിക്കുന്നത്. അതിന്റെ വിശദീകരണങ്ങൾ നബിﷺയുടെ സുന്നത്തിൽ നിന്നാണ് മനസ്സിലാക്കുവാൻ കഴിയുക. ശത്രുക്കളുമായി യുദ്ധക്കളത്തിൽ വെച്ചു ഏറ്റുമുട്ടലുകൾ നടന്നുകൊണ്ടിരിക്കുന്ന സന്ദർഭത്തിൽ സ്വീകരിക്കേണ്ടുന്ന രൂപമല്ല ഈ വചനങ്ങളിൽ വിവരിച്ചിരിക്കുന്നത്. ഇരുചേരികളും തമ്മിൽ കൂട്ടിമുട്ടി ആയുധ സംഘട്ടനം നടത്തിക്കൊണ്ടിരിക്കുമ്പോൾ സൈന്യത്തെ രണ്ടോ അധികമോ ഭാഗമാക്കി ഭാഗിച്ചു നിറുത്തി ഓരോ ഭാഗത്തെയും ചേർത്ത് ഓരോ റക്അത്തായി നമസ്കരിക്കുവാൻ സൗകര്യമുണ്ടായിരിക്കുകയില്ലല്ലോ. അങ്ങിനെയുള്ള ദുർഘട ഘട്ടങ്ങളിൽ – അത് യുദ്ധത്തിൽ വെച്ചായാലും അല്ലെങ്കിലും – ഓരോരുത്തരും അവനവനു സാധിക്കുന്ന പ്രകാരം കാൽനടയായോ വാഹനപ്പുറത്തായോ നടന്നുകൊണ്ടും, റുകൂഅ് – സുജൂദ് മുതലായവ പൂർത്തിയാക്കാതെയും നമസ്കരിച്ചാൽ മതിയാകുമെന്ന് സൂറത്തുൽ ബകഃറഃ 239–ാം വചനത്തിൽ പ്രസ്താവിച്ചിട്ടുള്ളതാണ്.

യുദ്ധാവസരത്തിൽ അനുഷ്ഠിക്കേണ്ടുന്ന صَلَاةُ الخَوْف (ഭയപ്പെട്ടുകൊണ്ടുള്ള നമസ്കാരത്തി)ന്റെ രൂപം ഇവിടെ അല്ലാഹു വിവരിച്ചതിന്റെ സാരം ഇതാണ്: സൈന്യത്തെ രണ്ടായി വിഭജിച്ചു ഒരു വിഭാഗത്തെയും കൂട്ടി നബിﷺ നമസ്കാരം ആരംഭിക്കുക. സുജൂദ് കഴിഞ്ഞാൽ ആ വിഭാഗക്കാർ പിന്നോട്ടുമാറി ശത്രുക്കളെ അഭിമുഖീകരിച്ചു നിൽക്കുക. അതോടെ മറ്റേ വിഭാഗം മുമ്പോട്ട് വന്ന് അവർ നബിﷺയോടൊപ്പം ഒരു റക്അത്ത് നമസ്കരിക്കുക. എന്നാൽ ഓരോ വിഭാഗവും നബിﷺയൊന്നിച്ചു എത്ര റക്അത്ത് നമസ്കരിക്കണം? ബാക്കി റക്അത്തുകൾ അവർ എങ്ങിനെ പൂർത്തിയാക്കണം? എന്നൊന്നും വിശദീകരിക്കപ്പെട്ടില്ല. എങ്കിലും, നബിﷺയൊന്നിച്ചു ഓരോ വിഭാഗക്കാരും ഓരോ റക്അത്ത് നമസ്കരിക്കണമെന്നും, ബാക്കിയുള്ള റക്അത്തുകൾ സൗകര്യം പോലെ സൈന്യം ഒറ്റയായോ, കൂട്ടായോ, നബിﷺയോടൊപ്പം ഊഴം വെച്ചോ പൂർത്തിയാക്കാമെന്നുമാണ് ഇതിൽനിന്ന് വരുന്നത്. الله اعلم

ഹദീഥുകൾ പരിശോധിക്കുമ്പോൾ, ഭയപ്പാടിന്റെ നമസ്കാരം നബിﷺ ഒന്നിലധികം രൂപത്തിൽ ചെയ്തിട്ടുള്ളതായി കാണാം. അവയിൽ ചിലതിന് മുൻഗണന നൽകിക്കൊണ്ട് ആ രൂപമാണ് കൂടുതൽ ശരിയായതെന്ന് ചിലർ അഭിപ്രായപ്പെട്ടിട്ടുമുണ്ട്. അതാത് അവസരത്തിലെ പരിതഃസ്ഥിതികൾ കണക്കിലെടുത്തുകൊണ്ട് കൂടുതൽ അനുയോജ്യമായ രൂപം ഏതോ അതായിരുന്നു തിരുമേനി സ്വീകരിച്ചിരുന്നതെന്നും, എല്ലായ്പോഴും ഒരു പ്രത്യേക രൂപത്തിൽ മാത്രമായിരുന്നില്ല നബിﷺ അത് നടപ്പിൽ വരുത്തിയിരുന്നതെന്നതുമാണ് വാസ്തവം. മുസ്ലിം സൈന്യവും ശത്രുസൈന്യവും എണ്ണത്തിലുള്ള താരതമ്യം, ഇരുകൂട്ടരും നിലകൊള്ളുന്ന സ്ഥാനങ്ങളുടെ പ്രത്യേകത, നിർവ്വഹിക്കപ്പെടുന്ന നമസ്കാരത്തിന്റെ റക്അത്തുകളുടെ എണ്ണം, സംഘട്ടനങ്ങളുടെ സ്വഭാവം മുതലായവയും, യുദ്ധക്കളത്തിൽ അണികൾ അന്യോന്യം ഏറ്റുമുട്ടി സംഘട്ടനം ആരംഭിച്ചിട്ടുണ്ടോ ഇല്ലേ എന്ന വസ്തുതയുമൊക്കെ കണക്കിലെടുക്കുമ്പോൾ, ഒരേ രൂപം എല്ലായ്പോഴും പ്രായോഗികമായിരിക്കയില്ലല്ലോ. നബിﷺ സ്വീകരിച്ച രൂപങ്ങൾ എല്ലാം തന്നെ, അല്ലാഹു ഈ വചനത്തിൽ ചൂണ്ടിക്കാട്ടിയ മൂലരൂപത്തിൽ നിന്നും പുറത്തുപോകുന്നില്ലെന്നും, വിശദാംശങ്ങളിൽ മാത്രം സന്ദർഭത്തിനൊത്ത മാറ്റങ്ങൾ സ്വീകരിക്കുകയാണ് അവിടുന്ന് ചെയ്തിട്ടുള്ളതെന്നും കാണാവുന്നതാകുന്നു. വിശദമായി അറിയുവാൻ യഥാസ്ഥാനങ്ങളെ അവലംബിക്കേണ്ടതാണ്.

ഇതരഗ്രന്ഥങ്ങളിൽ കാണാറുള്ളത് പോലെ. നിയമങ്ങൾ വിവരിക്കുമ്പോൾ അവ മാത്രം വിവരിച്ചുമതിയാക്കുന്ന പതിവ് ക്വുർആൻ സ്വീകരിക്കാറില്ല. നിയമത്തിന് ആസ്പദമായ തത്വങ്ങൾ, അവയിലടങ്ങിയ യുക്തികൾ, അവയുടെ നിർവ്വഹണത്തിൽ അറിഞ്ഞിരിക്കേണ്ടുന്ന കാര്യങ്ങൾ എന്നിവ കൂടി ചൂണ്ടിക്കാട്ടുക പതിവാകുന്നു. ഈ വചനങ്ങളിൽ ഇതിന് പല ഉദാഹരണങ്ങളും കാണാം. നോക്കുക:-

(1) ആദ്യത്തെ വിഭാഗക്കാർ നബിﷺയൊന്നിച്ചു നമസ്കരിക്കണമെന്ന് പറഞ്ഞതോടൊപ്പം അവർ അവരുടെ യുദ്ധായുധങ്ങൾ കയ്യിലെടുക്കണം. (وَلْيَأْخُذُوا أَسْلِحَتَهُمْ) എന്ന് ഉപദേശിച്ചിരിക്കുന്നു. നമസ്കാരത്തിലായിതുകൊണ്ട് ആയുധം ധരിച്ചുകൂടാ എന്നു കരുതരുത്. വേണ്ടിവന്നാൽ നമസ്കാരത്തിലും ആക്രമണം നടത്തുവാൻ സാധിക്കണം, ആയുധം എടുക്കാതെ നമസ്കാരത്തിന് നിന്നാൽ ശത്രുക്കൾ ആ തക്കം ഉപയോഗപ്പെടുത്തുവാൻ ശ്രമിക്കും എന്നൊക്കെയാണിത് സൂചിപ്പിക്കുന്നത്.

(2) രണ്ടാമത്തെ വിഭാഗക്കാർ നമസ്കാരത്തിൽ പ്രവേശിക്കുമ്പോഴും ആയുധം കയ്യിലെടുക്കണമെന്ന് വീണ്ടും ഉപദേശിക്കുന്നു. ഒന്നാമത്തെ വിഭാഗത്തെയും കൂട്ടി നബിﷺ നമസ്കാരം ആരംഭിക്കുന്നത് ശത്രുക്കൾ മുൻകൂട്ടി പ്രതീക്ഷിക്കുന്നുണ്ടാവാൻ മിക്കവാറും അവകാശമില്ല. നമസ്കാരം ആരംഭിച്ചു കഴിഞ്ഞാൽ, അവർ മുസ്ലിംകളുടെ ചലനങ്ങളിൽ കൂടുതൽ ശ്രദ്ധചെലുത്തുമെന്ന് തീർച്ചയാണ്. അതുകൊണ്ട് ആയുധങ്ങൾ ധരിച്ചുകൊള്ളണമെന്ന് പറഞ്ഞു മതിയാക്കാതെ, അവർ ജാഗ്രത പാലിക്കുകയും വേണം (وَلْيَأْخُذُوا حِذْرَهُمْ) എന്നുകൂടി ഉണർത്തിയിരിക്കുന്നു. ജാഗ്രത വേണമെന്ന് പറയുവാനുള്ള കാരണവും വ്യക്തമാക്കിയിരിക്കുന്നു. അതായത്, നിങ്ങളുടെ ആയുധങ്ങളെയും സാധനസാമഗ്രികളെയും കുറിച്ച് നിങ്ങൾ ശ്രദ്ധ വിട്ടാൽ തരക്കേടില്ല - എന്നാലവർക്ക് നിങ്ങളുടെ നേരെ വമ്പിച്ച ഒരു ആഞ്ഞടി നടത്താം - എന്നാണവർ ആഗ്രഹിക്കുന്നത്. സത്യവിശ്വാസികളുടെ നേരെ അല്ലാഹുവിനുള്ള സ്നേഹവും കരുണയുമാണ് ഇതെല്ലാം കുറിക്കുന്നത്.

(3) എന്നാൽ, വാൾ, കുന്തം, അമ്പ്, അങ്കി മുതലായവ ധരിച്ചുകൊണ്ട് നമസ്കരിക്കുന്നത് അൽപം ബുദ്ധിമുട്ടുള്ള കാര്യമാണല്ലോ. നമസ്കാരത്തിൽ ആയുധങ്ങൾ ധരിക്കണമെന്ന് ആവർത്തിച്ചു പറയുമ്പോൾ ഒഴിച്ചുകൂടാത്ത ഒരു നിർബന്ധ കൽപനയാണതെന്ന് തോന്നുവാനും ഇടയുണ്ട്. അതുകൊണ്ട് മഴ, രോഗം മുതലായ വിഷമങ്ങളുള്ളപ്പോൾ ആയുധങ്ങൾ ധരിച്ചുകൊള്ളണമെന്നില്ല ( وَلَا جُنَاحَ عَلَيْكُمْ إِنْ كَانَ بِكُمْ أَذًى.... ) എന്ന് പ്രസ്താവിക്കുന്നു. എന്നാലും ശത്രുക്കളെക്കുറിച്ചുള്ള ജാഗ്രത കൈവിടരുത്. (وَلْيَأْخُذُوا حِذْرَهُمْ) എന്ന കാര്യം പ്രത്യേകം ഓർമിപ്പിച്ചിരിക്കുന്നു.

(4) സത്യവിശ്വാസികളോട് അല്ലാഹുവിന് വളരെ സ്നേഹവും കൃപയുമാണുള്ളത്. അവിശ്വാസികളോട് അങ്ങേഅറ്റം വെറുപ്പും കോപവുമാണുള്ളത്. എന്നിരിക്കെ, എന്തുകൊണ്ട് അല്ലാഹുവിന് അവിശ്വാസികളെ പരാജയപ്പെടുത്തി ഒതുക്കിക്കൂടാ? എന്ന് ആരും ശങ്കിക്കേണ്ടതില്ല. അല്ലാഹു അവർക്ക് നിന്ദ്യമായ ശിക്ഷ ഒരുക്കിവെച്ചിട്ടുണ്ട്. (إِنَّ اللَّهَ أَعَدَّ لِلْكَافِرِينَ....)അതെ, ഇഹത്തിൽ അവർ ക്രമേണ നിന്ദ്യമായി പരാജയപ്പെടുകയും, പരത്തിൽ അപമാനകരമായ ശിക്ഷ അനുഭവിക്കേണ്ടിവരുകയും ചെയ്യും എന്ന് പറഞ്ഞു സത്യവിശ്വാസികളെ സമാധാനിപ്പിക്കുന്നു.

(5) പിന്നീട്, മേൽ വിവരിച്ച പ്രകാരം നമസ്കാരം നിർവ്വഹിച്ചു കഴിഞ്ഞ ശേഷവും അല്ലാഹുവിനെക്കുറിച്ചുള്ള സ്മരണ കൈവിട്ടുകൂടാ എന്നും, സന്ദർഭമനുസരിച്ച് നിന്നോ ഇരുന്നോ കിടന്നോ എങ്ങിനെയായാലും അല്ലാഹുവിനെ ഓർത്തുകൊണ്ടിരിക്കണം (فَإِذَا قَضَيْتُمُ الصَّلَاةَ ......) എന്നും ഉണർത്തിയിരിക്കുന്നു.

(6) യുദ്ധം കഴിഞ്ഞു ഭയപ്പാട് നീങ്ങിപ്പോകുകയും, സ്ഥിതി ശാന്തമാകുകയും ചെയ്താൽ പിന്നീട് പതിവ് പ്രകാരം നമസ്കാരം അതിന്റെ മുറപ്രകാരം തന്നെ അനുഷ്ഠിച്ചുപോരണം (فَإِذَا اطْمَأْنَنتُمْ فَأَقِيمُوا...) എന്നും പ്രസ്താവിക്കുന്നു. അതായത് ജമാഅത്തായും, ഘടകങ്ങളും നിബന്ധനകളും മര്യാദകളുമെല്ലാം യഥാരൂപത്തിൽ നിർവ്വഹിച്ചുകൊണ്ടും തന്നെ ചെയ്തുപോരണമെന്ന്.

(7) നമസ്കാരത്തിന്റെ കാര്യം - യുദ്ധത്തിൽ പോലും ഒഴിവില്ലാത്തവിധം - ഇത്രയും കർശനമായി പ്രസ്താവിക്കുവാൻ കാരണം, അത് സത്യവിശ്വാസികൾക്ക് ഒഴിവാക്കുവാൻ പാടില്ലാത്തവണ്ണം സമയനിർണയം ചെയ്യപ്പെട്ടിട്ടുള്ള ഒരു നിർബ്ബന്ധ നിയമമാണ് (إِنَّ الصَّلَاةَ كَانَتْ.....) എന്നും പ്രത്യേകം എടുത്ത് കാണിച്ചിരിക്കുന്നു. സത്യവിശ്വാസം സ്വീകരിച്ചു കഴിഞ്ഞാൽ അനുഷ്ഠാനപരമായി സ്വീകരിക്കേണ്ടുന്ന കർമങ്ങളിൽ അതിപ്രധാനമായതാണല്ലോ നമസ്കാരം. ഓരോ മുസ്‌ലിമും വളരെ ഗൗരവപൂർവ്വം ഓർമിച്ചിരിക്കേണ്ടുന്ന ഒരു വാക്യമാണിത്. യുദ്ധത്തിൽ പോലും നമസ്കാരം സമയം തെറ്റിക്കാതെ ചെയ്യേണ്ടതുണ്ടെന്നും, സാധാരണ നിലയിൽ നിന്ന് കുറെയെല്ലാം വിട്ടുവീഴ്ചകൾ അനുവദിച്ചുകൊണ്ടാണെങ്കിലും ജമാഅത്തായിത്തന്നെ അത് നിർവ്വഹിക്കേണ്ടതുണ്ടെന്നും പറഞ്ഞതിനെത്തുടർന്നാണ് ഈ വാക്യം അല്ലാഹു പറഞ്ഞിട്ടുള്ളതെന്നുകൂടി ഓർക്കേണ്ടതുണ്ട്.

ഇബ്നു മസ്ഊദ്(റ) പറയുകയാണ്: 'കർമങ്ങളിൽ വെച്ച് അല്ലാഹുവിങ്കലേക്ക് ഏറ്റവും പ്രിയപ്പെട്ടത് ഏതാണ്?' എന്ന് ഞാൻ നബി തിരുമേനിﷺയോട് ചോദിച്ചു: തിരുമേനി പറഞ്ഞു: 'നമസ്കാരം അതിന്റെ സമയത്തിന് നമസ്കരിക്കലാണ്.' ഞാൻ

ചോദിച്ചു: 'പിന്നെ ഏതാണ്?' തിരുമേനി പറഞ്ഞു: 'മാതാപിതാക്കൾക്ക് നന്മ ചെയ്യലാണ്.' ഞാൻ ചോദിച്ചു: 'പിന്നെ ഏതാണ്?' അവിടുന്ന് പറഞ്ഞു: 'അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യലാണ്.' ഇബ്നു മസ്ഊദ്(റ) പറയുകയാണ്: 'ഇക്കാര്യങ്ങൾ എനിക്ക് അവിടുന്ന് പറഞ്ഞുതന്നു. ഞാൻ കൂടുതൽ ചോദിച്ചിരുന്നുവെങ്കിൽ തിരുമേനി എനിക്ക് കൂടുതൽ പറഞ്ഞു തരുമായിരുന്നു.' (ബു; മു.) ജാബിർ (റ) പറയുന്നു: റസൂൽ ﷺ പറഞ്ഞു: 'ഒരടിയാന്റെയും കുഫ്റിന്റെയും (അവിശ്വാസത്തിന്റെയും) ഇടക്കുള്ളത് നമസ്കാരം ഉപേക്ഷിക്കലാണ്.' (മു). ഇസ്ലാമിനും കുഫ്റിനും ഇടക്കുള്ള അതിരു വരമ്പാണ് നമസ്കാരം. അഥവാ അത് ഉപേക്ഷിക്കുന്നത് കുഫ്റാണെന്ന് സാരം. ബുറൈദ(റ) പറയുന്നു: 'റസൂൽ ﷺ പറഞ്ഞു: നമ്മുടെയും അവരുടെയും (മറ്റുള്ളവരുടെയും) ഇടക്കുള്ള ഉടമ്പടി നമസ്കാരമാകുന്നു. ആർ അത് ഉപേക്ഷിച്ചുവോ അവൻ അവിശ്വാസിയായി.' (അ; തി; ന; ജ.) അബ്ദുല്ലാഹിബ്നു ശകീക് (റ) പറയുന്നു: 'കർമങ്ങളിൽപെട്ട യാതൊന്നും തന്നെ ഉപേക്ഷിക്കുന്നത് കുഫ്റാണെന്ന് നബി ﷺ യുടെ സഹാബികൾ അഭിപ്രായപ്പെട്ടിരുന്നില്ല – നമസ്കാരം അല്ലാതെ.' (തി.)

وَلَا تَهِنُوا۟ فِى ٱبْتِغَآءِ ٱلْقَوْمِ ۖ إِن تَكُونُوا۟ تَأْلَمُونَ فَإِنَّهُمْ يَأْلَمُونَ كَمَا تَأْلَمُونَ ۖ وَتَرْجُونَ مِنَ ٱللَّهِ مَا لَا يَرْجُونَ ۗ وَكَانَ ٱللَّهُ عَلِيمًا حَكِيمًا ﴿١٠٤﴾

﴿104﴾ **(ആ) ജനതയെ തേടിപ്പിടിക്കുന്നതിൽ നിങ്ങൾ ബലഹീനരാകരുത്. നിങ്ങൾ വേദനഅനുഭവിച്ചുകൊണ്ടിരിക്കുന്നുവെങ്കിൽ, നിങ്ങൾ വേദന അനുഭവിക്കുന്നതുപോലെ നിശ്ചയമായും അവരും വേദന അനുഭവിച്ചുകൊണ്ടിരിക്കുന്നു. (കൂടാതെ) അവർ പ്രതീക്ഷിക്കുന്നില്ലാത്ത (ചില)ത് അല്ലാഹുവിൽ നിന്നും നിങ്ങൾ പ്രതീക്ഷിക്കുകയും ചെയ്യുന്നു.**

**അല്ലാഹു (എല്ലാം) അറിയുന്നവനും, അഗാധജ്ഞനുമാകുന്നു.**

---

﴿104﴾ وَلَاتَهِنُوا നിങ്ങൾ ദുർബ്ബലരാകരുത് فِي ابْتِغَاءِ അന്വേഷി(ച്ചുപിടി)ക്കുന്നതിൽ الْقَوْمِ (ആ)ജനതയെ إِنْ تَكُونُوا നിങ്ങളാകുന്നുവെങ്കിൽ تَأْلَمُونَ നിങ്ങൾ വേദനപ്പെടുന്നു(വേദന അനുഭവിക്കുന്നു) فَإِنَّهُمْ എന്നാൽ നിശ്ചയമായും അവർ يَأْلَمُونَ അവർ വേദന അനുഭവിക്കുന്നു. അവർക്ക് വേദനയുണ്ടാകുന്നു كَمَاتَأْلَمُونَ നിങ്ങൾ വേദനപ്പെടുന്ന (അനുഭവിക്കുന്ന)തുപോലെ وَتَرْجُونَ നിങ്ങൾ പ്രതീക്ഷിക്കുക (അഭിലഷിക്കുക)യും ചെയ്യുന്നു مِنَ اللَّهِ അല്ലാഹുവിൽ നിന്ന് مَالَايَرْجُونَ അവർ പ്രതീക്ഷിക്കാത്തത് وَكَانَ اللَّهُ അല്ലാഹുവാകുന്നു عَلِيمًا അറിയുന്നവൻ حَكِيمًا അഗാധജ്ഞാനി, യുക്തിമാൻ

---

സത്യദീനിനെ ഉന്മൂലനം ചെയ്യാൻ കച്ചകെട്ടി ഇറങ്ങിയ മുശ്‌രിക്കുകളാകുന്ന ശത്രുക്കൾ യുദ്ധകാഹളം മുഴക്കുമ്പോൾ അവരെ നേരിട്ടാൽ മാത്രം പോരാ, അവരെ കഴിയുന്നത്ര തേടിപ്പിടിച്ചു നശിപ്പിക്കുവാൻ ശ്രമിക്കേണ്ടതുമുണ്ട്. അതിൽ ഭീരുത്വമോ, ദൗർബ്ബ

ല്യമോ നിങ്ങൾക്കുണ്ടാവാൻ പാടില്ല. ക്ഷമയോടും, വീറോടും കൂടി അതിൽ നിങ്ങൾ ബദ്ധശ്രദ്ധരായിരിക്കണം. അവരെ നേരിടുന്നതുമൂലം നിങ്ങൾക്ക് പല കഷ്ടനഷ്ട ങ്ങളും പരിക്കുകളുമൊക്കെ അനുഭവപ്പെടുന്നുണ്ടാകും. അതിന്റെ പേരിൽ നിങ്ങൾ പിന്നോക്കം നിന്നുകൂടാ. നിങ്ങളെപ്പോലെത്തന്നെ അവർക്കും അതൊക്കെ അനുഭവ പ്പെടുന്നുണ്ടെന്ന് നിങ്ങൾ ഓർക്കണം. എന്നാൽ, അവർക്കില്ലാത്ത ഒരു വിശേഷത നിങ്ങൾക്കുണ്ട്. ഇഹത്തിലും പരത്തിലും അല്ലാഹുവിങ്കൽനിന്നുള്ള പല അനുഗ്രഹ ങ്ങളും ലഭിക്കുമെന്ന് പ്രതീക്ഷിക്കുന്നവരാണ് നിങ്ങൾ. അവർക്ക് ആ പ്രതീക്ഷയില്ല. ആ നിലക്ക് അവരെക്കാൾ ക്ഷമയും, ചൊടിയും, ചുണയും നിങ്ങൾക്കുണ്ടായിരിക്കേ ണ്ടതുണ്ടല്ലോ എന്ന് താൽപര്യം.

## വിഭാഗം - 16

അൻസ്വാരികളിലും യഹൂദികളിലും പെട്ട ചിലർക്കിടയിൽ നടന്നതും താഴെ വിവ രിക്കുന്നതുമായ ഒരു സംഭവത്തെ പരാമർശിച്ചുകൊണ്ടുള്ളവയാണ് തുടർന്നുള്ള ഏതാനും വചനങ്ങൾ. എന്നാലും അവയിലടങ്ങിയ ഓരോ വാക്യവും, ആശയവും ഓരോ മുസ്‌ലിമും ഓർമിച്ചിരിക്കേണ്ടുന്ന പാഠങ്ങളാകുന്നു. ചുരുക്കിയും, വിസ്തരിച്ചും കൊണ്ട് പല മാർഗങ്ങളിൽ കൂടി പല മഹാന്മാരും ഉദ്ധരിച്ചതും, ഈ വചനങ്ങളുടെ അവതരണ ഹേതുവായി മിക്ക ക്വുർആൻ വ്യാഖ്യാതാക്കളും എണ്ണിവരുന്നതുമായ ആ സംഭവത്തിന്റെ സ്വഭാവം ചുരുക്കത്തിൽ ഇപ്രകാരമാകുന്നു:-

നബി ഒന്നിച്ചുണ്ടായിരുന്ന ഒരു പടയെടുപ്പിൽ അൻസ്വാരികളിൽപെട്ട ക്വത്താദത്തു ബ്നുനുഅ്മാനും, അദ്ദേഹത്തിന്റെ പിതൃവ്യൻ രിഫാഅത്തും (റ) പങ്കെടുത്തിരുന്നു. അവരിൽ ഒരാളുടെ (രിഫാഅത്തിന്റെ) പടയങ്കി കളവുപോയി. ഒരു അൻസ്വാരി ഗോത്ര മായ ബനൂള്വഫർ (بَنُو ظَفَر) കാരനായ ഉബൈരിക്വി (أُبَيْرِق)ന്റെ മക്കൾ എന്ന പേരിൽ അറിയപ്പെടുന്ന ഒരു വീട്ടുകാരെ സംബന്ധിച്ച് സംശയം ഉളവായി. അതനുസരിച്ച് അങ്കി യുടെ ഉടമസ്ഥൻ നബിﷺയുടെ അടുക്കൽചെന്ന് ഉബൈരിക്വിന്റെ മകൻ ത്വഅ്മത്ത് (طَعَمَة) എന്റെ അങ്കി മോഷ്ടിച്ചിരിക്കുന്നുവെന്ന് പറഞ്ഞു. ചില രിവായത്തുകളിൽ ഇയാ ളുടെ പേർ ബശീർ എന്നാണെന്നും, ഇയാൾ ഒരു കപട വിശ്വാസിയും മുസ്‌ലിംകൾക്കെ തിരിൽ കവിതകൾ പ്രചരിപ്പിക്കുന്നവനുമായിരുന്നുവെന്നും വന്നിട്ടുണ്ട്. ഏതായാലും യഥാർഥ മോഷ്ടാവ് വിവരം അറിഞ്ഞപ്പോൾ, അങ്കിയെടുത്ത് രാത്രി സമയത്ത് സൈദു ബ്നുസ്സമീൻ എന്ന ഒരു യഹൂദിയുടെ വീട്ടിൽ കൊണ്ടുപോയിവെച്ചു. (കുറച്ചു ഭക്ഷണ സാധനങ്ങളും ആ അങ്കിയും കൂടി അയാളുടെ പക്കൽ സൂക്ഷിക്കുവാൻ ഏൽപിക്കുക യാണ് ചെയ്തതെന്നും, കൊണ്ട് പോകുമ്പോൾ ഭക്ഷണസാധനം ചാക്കിൽ നിന്ന് വഴി നീളെ ചോർന്നു പോയിരുന്ന അടയാളം കാണാമായിരുന്നുമെന്നും പറയപ്പെടുന്നു.) മോഷ്ടാവ് ആ വിവരം തന്റെ കുടുംബത്തിൽ ചിലരെ അറിയിച്ചു. അവർ റസൂൽ തിരു മേനിﷺയുടെ അടുക്കൽചെന്ന് തങ്ങളുടെ സ്നേഹിതൻ (ത്വഅ്മത്ത് അല്ലെങ്കിൽ ബശീർ) നിരപരാധിയാണെന്നും, യഥാർഥത്തിൽ അങ്കിമോഷ്ടിച്ചവൻ ആ യഹൂദനാ ണെന്നും, കളവ് മുതൽ അവന്റെ അടുക്കൽ നിന്ന് കിട്ടിയിട്ടുണ്ടെന്നും അറിയിച്ചു. തങ്ങളുടെ സ്നേഹിതൻ ഒരു മുസ്‌ലിമും, മോഷ്ടിച്ചവൻ വഞ്ചകനായ ഒരു യഹൂദനു മാകയാൽ, സ്നേഹിതന്റെ നിരപരാധിത്വം പരസ്യമായി പ്രഖ്യാപിക്കണമെന്നും അവ നുവേണ്ടി തിരുമേനി വാദിക്കണമെന്നും അവർ അപേക്ഷിച്ചു. യഹൂദൻ അവന്റെ നിരപ രാധിത്വവും, സംഭവത്തിന്റെ യഥാർഥവും വിവരിക്കുകയും തനിക്കുള്ള തെളിവുകൾ

സമർപ്പിക്കുകയും ചെയ്തു. കളവ് മുതൽ അവന്റെ പക്കൽ നിന്ന് കണ്ടുകിട്ടിയതിനെയും അവനെതിരിൽ സമർപ്പിക്കപ്പെട്ട തെളിവുകളെയും അടിസ്ഥാനമാക്കി യഹൂദന്റെ വാദം നബിﷺ തള്ളിക്കളയുകയും, ഉബൈരിക്വിന്റെ മകന്റെ നിരപരാധിത്വം പ്രഖ്യാപിക്കുകയും ഉണ്ടായി.

യഹൂദന്റെ വീട്ടിൽ നിന്ന് കളവ് മുതൽ കണ്ടെടുക്കുന്നതിന് മുമ്പ് ക്വത്താദയെയും, അദ്ദേഹത്തിന്റെ പിതൃവ്യൻ രിഫാഅത്തിനെയും സംബന്ധിച്ച് അവർ – ഇബ്നു ഉബൈരിക്വിന്റെ കൂട്ടർ – നബിﷺയുടെ അടുക്കൽ ആക്ഷേപം സമർപ്പിച്ചിരുന്നു. മുസ്‌ലിംകളായ തങ്ങളുടെ വീട്ടുകാരെപ്പറ്റി തക്ക തെളിവൊന്നും കൂടാതെ അവർ കളവു കേസ്സു ചുമത്തിയെന്നായിരുന്നു ആക്ഷേപം. ക്വത്താദ(റ) പറയുകയാണ്: ഞാൻ റസൂൽ തിരുമേനിﷺയുടെ അടുക്കൽ ചെന്നു സംസാരിച്ചു. അപ്പോൾ, തെളിവും രേഖയും കൂടാതെ നല്ല ആളുകളായ ഒരു മുസ്‌ലിം കുടുംബത്തിന്റെ മേൽ കളവ് ചുമത്തുകയാണ് താൻ ചെയ്യുന്നതെന്ന് തിരുമേനി എന്നോട് പറഞ്ഞു. അയ്യോ! അത് പറയേണ്ടിയിരുന്നില്ലെന്ന് ഖേദിച്ചുകൊണ്ടാണ് ഞാൻ മടങ്ങിപ്പോന്നത്. എന്റെ പിതൃവ്യൻ രിഫാഅത്ത്(റ) വന്ന് എന്നോട് വിവരം ചോദിച്ചു. നബിﷺ പറഞ്ഞ മറുപടി കേട്ടപ്പോൾ അദ്ദേഹം (വ്യസനത്തോടെ)പറഞ്ഞു: **الله المستعان** (അല്ലാഹുവിനോടാണ് സഹായം തേടുവാനുള്ളത്.) പിന്നീട് അധികം താമസമുണ്ടായില്ല. .... إِنَّا أَنزَلْنَا إِلَيْكَ الْكِتَابَ മുതൽ فَسَوْفَ نُؤْتِيهِ أَجْرًا عَظِيمًا..... വരെയുള്ള (105 മുതൽ 114 കൂടി) വചനങ്ങൾ അവതരിച്ചു. ഈ വചനങ്ങൾ അവതരിച്ചപ്പോൾ, തിരുമേനി ആ ആയുധം (അങ്കി) രിഫാഅത്തിന് ഏൽപിച്ചു കൊടുത്തു. ക്വത്താദ(റ) പറയുകയാണ്: ഞാൻ പിതൃവ്യന്റെ അടുക്കൽ –അദ്ദേഹം വയസ്സ് ചെന്ന് കണ്ണിന് കാഴ്ച ഇല്ലാതായിട്ടുണ്ടായിരുന്നു – ആയുധവും കൊണ്ട് ചെന്നപ്പോൾ അദ്ദേഹം പറഞ്ഞു: 'സഹോദരപുത്രാ! അത് അല്ലാഹുവിന്റെ മാർഗത്തിലേക്ക് സംഭാവനയാണ്' അദ്ദേഹത്തിന്റെ ഇസ്‌ലാമിൽ കലർപ്പുകൂടിയിട്ടുണ്ടെന്നായിരുന്നു ഞാൻ മുമ്പ് ധരിച്ചിരുന്നത്. ഇപ്പോൾ എനിക്ക് ബോധ്യപ്പെട്ടു: അദ്ദേഹത്തിന്റെഇസ്‌ലാം ശരിയായ ഇസ്‌ലാം തന്നെയായിരുന്നുവെന്ന്. ഈ ക്വുർആൻ വചനങ്ങൾ അവതരിച്ചപ്പോൾ ഉബൈരിക്വിന്റെ മകൻ (യഥാർഥ മോഷ്ടാവ്) മുശ്‌രിക്കുകളുടെ കൂട്ടത്തിൽ ചേർന്നു. അപ്പോൾ അല്ലാഹു .... وَمَن يُشَاقِقِ الرَّسُولَ മുതൽ فَقَدْ ضَلَّ ضَلَالًا بَعِيدًا... വരെയുള്ള (115, 116) വചനങ്ങൾ അവതരിപ്പിച്ചു. ഇതാണ് സംഭവം.

സയ്യിദുക്വുത്ത്ബ്(റ) ചൂണ്ടിക്കാട്ടിയതുപോലെ, ക്വുർആൻ അല്ലാഹുവിന്റെ വചനമാണെന്നുള്ളതിന് മറ്റ് തെളിവുകളില്ലെങ്കിൽപോലും മനസ്സിരുത്തി ചിന്തിക്കുന്ന നിഷ്പക്ഷ ബുദ്ധികൾക്ക് ആ യാഥാർഥ്യം സ്വയം ബോധ്യപ്പെടുവാൻ മതിയായതാണ് ഈ വചനങ്ങൾ. ഒരു സംഭവത്തിന്റെ യഥാർഥരൂപം വെളിപ്പെടുത്തുമാറുള്ള തെളിവുകൾ ഇല്ലാതിരിക്കുകയും, അതിന് എതിരായ തെളിവുകൾ ഉണ്ടായിരിക്കുകയും ചെയ്യുമ്പോൾ, ആ സംഭവത്തിന്റെ ചുരുളുകളിൽ അജ്ഞാതമായി കിടപ്പുള്ള ഗൂഢരഹസ്യങ്ങളെ – സംഭവത്തിന്റെ പുതുമ നശിക്കും മുമ്പ് തന്നെ – കലവറ കൂടാതെ ഈ വചനങ്ങൾ തുറന്ന് കാട്ടുന്നു. ഇത് അദൃശ്യജ്ഞാനിയായ അല്ലാഹുവിൽ നിന്നായിരിക്കുവാനേ നിവൃത്തിയുള്ളൂ. ക്വുർആന്റെ ആക്ഷേപങ്ങൾക്ക് മറ്റേതൊരു സമുദായത്തെക്കാളും ഇരയായ ഒരു സമുദായമാണ് യഹൂദികൾ. മദീനായിലെ യഹൂദികൾ വിശേഷിച്ചും. എന്നിട്ടുപോലും ആ യഹൂദന്റെ നിരപരാധിത്വവും, അതോടുകൂടി അൻസ്വാരികളായ സ്വഹാബികളുടെ കൂട്ടത്തിൽപെട്ട ചില വ്യക്തികളുടെ കാപട്യവും, വഞ്ചനയും ഈ വചനങ്ങ

ളിൽ പരസ്യമായി പ്രഖ്യാപിച്ചിരിക്കുന്നു. ഇത്ര ശക്തി യുക്തമായ ഭാഷയിൽ -സ്ഥിതി ഗതികളുടെ മുക്കും മൂലയും അണപ്പിച്ചുകൊണ്ടും, അതോടൊപ്പം നബിﷺയെ സംബന്ധിച്ച് പോലും ആക്ഷേപ സ്വരത്തിലുള്ള വാക്കുകൾ ഉൾപ്പെടുത്തിക്കൊണ്ടും - വിശദമായ ഒരു പ്രസ്താവന ഇറക്കുവാൻ എല്ലാം സൂക്ഷ്മമായറിയുന്ന അല്ലാഹുവിങ്കൽ നിന്നല്ലാതെ സാധ്യതയില്ലതന്നെ. എനി, അല്ലാഹുവിന്റെ പ്രസ്താവനകൾ ശ്രദ്ധിക്കുക:-

إِنَّآ أَنزَلۡنَآ إِلَيۡكَ ٱلۡكِتَٰبَ بِٱلۡحَقِّ لِتَحۡكُمَ بَيۡنَ ٱلنَّاسِ بِمَآ أَرَىٰكَ ٱللَّهُۚ

**﴾105﴿ (നബിയേ) നിശ്ചയമായും, നാം നിനക്ക് യഥാർഥ (മുറ) പ്രകാരം വേദഗ്രന്ഥം ഇറക്കിത്തന്നിരിക്കുന്നു; അല്ലാഹു നിനക്ക് കാണിച്ചുതന്ന പ്രകാരം നീ മനുഷ്യർക്കിടയിൽ വിധി കൽപിക്കുവാൻ വേണ്ടി.**

وَلَا تَكُن لِّلۡخَآئِنِينَ خَصِيمٗا ﴿١٠٥﴾

**നീ വഞ്ചകന്മാർക്ക് വേണ്ടി (കക്ഷിപിടിച്ച്)വാദിക്കുന്നവനാവരുത്.**

وَٱسۡتَغۡفِرِ ٱللَّهَۖ إِنَّ ٱللَّهَ كَانَ غَفُورٗا رَّحِيمٗا ﴿١٠٦﴾

**﴾106﴿അല്ലാഹുവിനോട് നീ പാപമോചനം തേടുകയും ചെയ്യുക. നിശ്ചയമായും അല്ലാഹു, വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

وَلَا تُجَٰدِلۡ عَنِ ٱلَّذِينَ يَخۡتَانُونَ أَنفُسَهُمۡۚ إِنَّ ٱللَّهَ لَا يُحِبُّ مَن كَانَ خَوَّانًا أَثِيمٗا ﴿١٠٧﴾

**﴾107﴿തങ്ങളുടെ സ്വന്തങ്ങളോട് (തന്നെ) വഞ്ചന പ്രവർത്തിക്കുന്നവർക്ക് വേണ്ടി നീ തർക്കം നടത്തുകയും ചെയ്യരുത്. നിശ്ചയമായും മഹാവഞ്ചകനും മഹാപാപിയുമായവരെ അല്ലാഹു ഇഷ്ടപ്പെടുന്നതല്ല.**

يَسۡتَخۡفُونَ مِنَ ٱلنَّاسِ وَلَا يَسۡتَخۡفُونَ مِنَ ٱللَّهِ وَهُوَ مَعَهُمۡ إِذۡ يُبَيِّتُونَ مَا لَا يَرۡضَىٰ مِنَ ٱلۡقَوۡلِۚ

**﴾108﴿ അവർ മനുഷ്യരിൽ നിന്നും മറച്ചു വെക്കുന്നു; അല്ലാഹുവിൽ നിന്ന് മറച്ചുവെക്കുന്നുമില്ല; അവൻ തൃപ്തിപ്പെടാത്തതായ വാക്കുകൾ (പറയുവാൻ) അവർ (ഗൂഢമായി) രാത്രി പരിപാടിയിടുമ്പോൾ, അവൻ അവരുടെ കൂടെയുണ്ട്താനും. (എന്നിട്ടും!)**

وَكَانَ ٱللَّهُ بِمَا يَعۡمَلُونَ مُحِيطًا ﴿١٠٨﴾

**അല്ലാഹു, അവർ പ്രവർത്തിക്കുന്നതിനെ വലയം ചെയ്യുന്ന [സൂക്ഷ്മമായി അറിയുന്ന]വനുമാകുന്നു.**

---

﴾105﴿ إِنَّا أَنزَلۡنَا നിശ്ചയമായും നാം ഇറക്കിത്തന്നിരിക്കുന്നു إِلَيۡكَ നിനക്ക്, നിന്നിലേക്ക് ٱلۡكِتَابَ (വേദ) ഗ്രന്ഥം بِٱلۡحَقِّ യഥാർഥ (മുറ - കാര്യ) പ്രകാരം لِتَحۡكُمَ

നീ വിധി കൽപിക്കുവാൻ വേണ്ടി بِمَآأَرَاكَ بَيْنَ النَّاسِ മനുഷ്യർക്കിടയിൽ നിനക്കുകാണിച്ചു തന്നതുകൊണ്ട് (കാട്ടിത്തന്നതനുസരിച്ച് - പ്രകാരം) اللهُ അല്ലാഹു وَلَا تَكُنْ നീ ആകരുത്, ആകുകയും അരുത് لِلْخَآئِنِينَ ചതിക്കുന്നവർക്ക്, വഞ്ചകന്മാർക്ക് വേണ്ടി خَصِيمًا വാദിക്കുന്നവൻ, കക്ഷി വാദം ചെയ്യുന്നവൻ ﴾106﴿ وَاسْتَغْفِرِ നീ പൊറുതി (പാപമോചനം) തേടുകയും ചെയ്യുക اللهَ അല്ലാഹുവിനോട് إِنَّ اللهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു, ആയിരിക്കുന്നു غَفُورًا വളരെ പൊറുക്കുന്നവൻ رَحِيمًا കരുണാനിധി, കരുണയുള്ളവൻ ﴾107﴿ وَلَا تُجَادِلْ നീ തർക്കം നടത്തുകയും ചെയ്യരുത് عَنِ الَّذِينَ യാതൊരു കൂട്ടരെപ്പറ്റി, യാതൊരുവർക്ക് വേണ്ടി يَخْتَانُونَ വഞ്ചന പ്രവർത്തിക്കുന്ന أَنْفُسَهُمْ തങ്ങളുടെ സ്വന്തങ്ങളോട് (ആത്മാക്കളോട്) തങ്ങളോടുതന്നെ إِنَّ اللهَ നിശ്ചയമായും അല്ലാഹു لَا يُحِبُّ ഇഷ്ടപ്പെടുന്നതല്ല, സ്നേഹിക്കയില്ല مَنْ كَانَ ആയവരെ(വനെ) خَوَّانًا വലിയ(മഹാ) വഞ്ചകൻ أَثِيمًا വലിയ(മഹാ) പാപി ﴾108﴿ يَسْتَخْفُونَ അവർ മറച്ചുവെക്കുന്നു, മറക്കുവാൻ ശ്രമിക്കുന്നു مِنَ النَّاسِ മനുഷ്യരിൽ നിന്ന്, മനുഷ്യരെ സംബന്ധിച്ച് وَلَا يَسْتَخْفُونَ അവർ മറച്ചു വെക്കുന്നുമില്ല مِنَ اللهِ അല്ലാഹുവിൽ നിന്ന് وَهُوَ അവനാകട്ടെ, അവനോ مَعَهُمْ അവരുടെ കൂടെ ഉണ്ട്(താനും) إِذْ يُبَيِّتُونَ അവർ രാപ്പരിപാടി നടത്തുമ്പോൾ (രാത്രി നടത്തുന്ന സന്ദർഭം) مَا لَا يَرْضَى അവൻ തൃപ്തിപ്പെടാത്തത് مِنَ الْقَوْلِ വാക്കിൽ (വാക്കുകളിൽ) നിന്ന്, വാക്കാകുന്ന وَكَانَ اللهُ അല്ലാഹു ആകുന്നുതാനും بِمَا يَعْمَلُونَ അവർ പ്രവർത്തിക്കുന്നതിനെ(പ്പറ്റി) مُحِيطًا വലയം ചെയ്യുന്ന (മുഴുവൻ - സൂക്ഷ്മമായി അറിയുന്ന)വൻ

---

ബാഹ്യമായ തെളിവുകളുടെ അടിസ്ഥാനത്തിൽ, യഥാർത്ഥ മോഷ്ടാവായ ഉബൈരികിന്റെ മകനെ(ത്വഅ്മത്തിനെ, അല്ലെങ്കിൽ ബഷീറിനെ) നിരപരാധിയായി നബി ﷺ പ്രഖ്യാപിച്ചതും, അവന്റെ കക്ഷിയുടെ വാദത്തെ ന്യായീകരിച്ചതും നിയമ ദൃഷ്ട്യാ ഒരു തെറ്റല്ല. ബാഹ്യമായ തെളിവുകൾക്കനുസരിച്ച് വിധി കൽപിക്കുവാനേ മനുഷ്യർക്ക് നിവൃത്തിയുള്ളൂ. അദൃശ്യ കാര്യങ്ങൾ അല്ലാഹുവിനല്ലാതെ ആർക്കും അറിയുകയില്ലല്ലോ. നബി ﷺ യും ഇതിൽ നിന്ന് ഒഴിവല്ല. അതുകൊണ്ടാണ് ഒരു സംഭവത്തിൽ നബി ﷺ ഇങ്ങിനെ പറഞ്ഞത്: 'അറിഞ്ഞേക്കുക: ഞാൻ ഒരു മനുഷ്യൻ തന്നെയാണ്. ഞാൻ കേൾക്കുന്നതനുസരിച്ചേ ഞാൻ വിധികൽപിക്കുകയുള്ളൂ. നിങ്ങളിൽ ചിലർ, ചിലരെക്കാൾ തന്റെ ന്യായം വ്യക്തമാക്കിയിട്ടുണ്ടായിരിക്കും. അങ്ങനെ, അവനു ഞാൻ ഗുണമായി വിധിച്ചു കൊടുത്തേക്കുകയും ചെയ്യും. ഒരു മുസ്‌ലിമിന്റെ(യഥാർഥ) അവകാശം ഞാൻ (വേറെ) ആർക്കെങ്കിലും വിധിച്ചു കൊടുത്താൽ (യഥാർത്ഥത്തിൽ) അത്, നരകത്തിൽ നിന്നുള്ള ഒരു കഷ്ണമായിരിക്കും. അതവൻ ഏറ്റെടുക്കുകയോ, ഉപേക്ഷിക്കുകയോ (ഇഷ്ടംപോലെ) ചെയ്തുകൊള്ളട്ടെ.' (ബു; മു.)

എന്നിരുന്നാലും നബി തിരുമേനി ﷺ യുടെ ഉന്നത നിലപാടിനെ അപേക്ഷിച്ച് സംഭവത്തിന്റെ യഥാർഥ സ്ഥിതിയെക്കുറിച്ച് തിരുമേനി കുറേ കൂടി സൂക്ഷ്മാന്വേഷണം നടത്തേണ്ടതുണ്ടായിരുന്നുവെന്നുള്ള സൂചനയാണ് وَلَا تَكُنْ الخ (നീ വഞ്ചകൻമാർക്ക് വേണ്ടി

വാദിക്കുന്നവനാവരുത്) എന്നും .... وَلَا تُجَادِلْ عَنِ الَّذِينَ (സ്വന്തങ്ങളോട് തന്നെ വഞ്ചന പ്രവർത്തിക്കുന്നവർക്കുവേണ്ടി നീ തർക്കം നടത്തരുത്)എന്നുമുള്ള വാക്യങ്ങളിൽ കാണുന്നത്. പാപമോചനം തേടുവാൻ കൽപിച്ചതു ക്വത്താദത്ത് (റ)നോട് തെളിവും രേഖയും കൂടാതെ ഒരു മുസ്‌ലിം കുടുംബത്തിന്റെ പേരിൽ കളവ് ആരോപിക്കുകയാണ് താൻ ചെയ്യുന്നതെന്ന് നബിﷺ പറഞ്ഞതിനെ ഉദ്ദേശിച്ചാണെന്നാണ് പല വ്യാഖ്യാതാക്കളും പറയുന്നത്. ബാഹ്യാവസ്ഥയനസരിച്ച് ഉബൈരികിന്റെ മകനെ കുറ്റത്തിൽ നിന്നു ഒഴിവാക്കുവാൻ ശ്രമിച്ചതിനെ ഉദ്ദേശിച്ചാണ് പാപമോചനം തേടുവാൻ കൽപിച്ചതെന്നാണ് മറ്റു ചിലരുടെ അഭിപ്രായം. രണ്ടിനെയും ഉദ്ദേശിച്ചായിരിക്കുവാനും സാധ്യതയുണ്ട് താനും. الله اعلم. ഏതായാലും, നബിﷺയുടെ ഉന്നത പദവിയനുസരിച്ച് കുറേ കൂടി സൂക്ഷ്മാന്വേഷണം നടത്തേണ്ടതുണ്ടായിരുന്നുവെന്നു മാത്രമേ ഇതിൽ നിന്നെല്ലാം മനസ്സിലാക്കേണ്ടതുള്ളൂ. അഥവാ നബിﷺ ഒരു പാപം ചെയ്തുവെന്ന് ഇതിന് അർഥമില്ല.

നബിമാർ പാപമോചനം തേടുന്നതും, അവരോട് പാപമോചനം തേടുവാൻ അല്ലാഹു കൽപിക്കുന്നതും, അവരുടെ ചില പ്രവൃത്തികളെപ്പറ്റി ആക്ഷേപ രൂപത്തിൽ സംസാരിക്കുന്നതും അവർ പാപം ചെയ്തതുകൊണ്ടല്ലെന്നും, നബിമാർ പാപങ്ങളിൽ നിന്ന് രക്ഷിക്കപ്പെട്ടവരാണെന്ന അംഗീകൃത തത്വത്തിന് അതൊന്നും വിരുദ്ധമല്ലെന്നും, അവരുടെ മഹത്തായ നിലപാടിന് അനുയോജ്യമല്ലാത്ത നിസ്സാരങ്ങളായ വല്ല പാകപ്പിഴവുകളെയും മുൻനിറുത്തിയാണതെന്നും മനസ്സിലാക്കേണ്ടതാകുന്നു. കൂടാതെ, അവരുടെ അനുയായികളായ സത്യവിശ്വാസികൾക്ക് അത് ഒരു പാഠവും കൂടിയാണല്ലോ.

വഞ്ചകന്മാർ, സ്വയം വഞ്ചിച്ചവർ, മഹാവഞ്ചകരും പാപികളുമായവർ എന്നൊക്കെ വിശേഷിപ്പിച്ചത് മേലുദ്ധരിച്ച സംഭവത്തെ സംബന്ധിച്ചിടത്തോളം ഉബൈരികിന്റെ മകനെയും അവന്റെ ആൾക്കാരെയും ഉദ്ദേശിച്ചാകുന്നുവെങ്കിലും, അത്തരം വഞ്ചനകളും കൃത്രിമ സൂത്രങ്ങളും നടത്തുന്ന എല്ലാവരെയും ഉൾപെടുത്തുന്ന വിധത്തിലാണ് ആ വാക്കുകൾ അല്ലാഹു ഉപയോഗിച്ചിരിക്കുന്നത്. അവതരണഹേതു പ്രത്യേകമായിരുന്നാലും ആയത്തിന്റെ വിധി പൊതുവാണെന്നുള്ളത് ഒരു അംഗീകൃത തത്വമാണ്. അതുകൊണ്ടാണ് ഇങ്ങിനെയുള്ള സന്ദർഭങ്ങളിൽ കഥാനായകന്മാരുടെ പേർ വെളിപ്പെടുത്താതെ, അവരെ ഗുണദോഷിക്കുന്ന വിശേഷണങ്ങൾ പറഞ്ഞു അല്ലാഹു മതിയാക്കുന്നതും. ക്വുർആന്റെ നിയമം എല്ലാ കാലത്തുള്ളവർക്കും വേണ്ടിയുള്ളതാണല്ലോ. അവരവരുടെ പ്രവർത്തന ഫലം അവരവർ തന്നെ അനുഭവിക്കുന്നതുകൊണ്ടാണ് തങ്ങളോടുതന്നെ വഞ്ചന നടത്തുന്നവർ എന്നുകൂടി വഞ്ചകൻമാരെപ്പറ്റി പ്രസ്താവിച്ചിരിക്കുന്നത്. കളവു മുതൽ യഹൂദന്റെ വീട്ടിൽ കൊണ്ടുപോയി വെക്കുവാനും, വേണ്ടിവരുമ്പോൾ അവനെ കുറ്റക്കാരനാക്കി ഒഴിഞ്ഞു മാറുവാനും രാത്രിയിൽ ഗൂഢാലോചന നടത്തി പരിപാടിയിട്ടതിനെപ്പറ്റിയാണ് അവർ രാപ്പരിപാടി നടത്തിയെന്നും, അവർ മനുഷ്യരിൽനിന്ന് മറച്ചു വെച്ച് – അല്ലാഹുവിൽ നിന്ന് മറച്ചുവെച്ചതുമില്ല – എന്നും 108-ാം വചനത്തിൽ പ്രസ്താവിച്ചത്. നബിﷺയുടെ അടുക്കൽ കേസ്സ് എത്തുന്നതിന് മുമ്പ് ലബീദ് എന്ന് പേരായ ഒരാളുടെ പേരിൽ ആ കളവ് ചുമത്തുവാൻ അവർ ഒരു ശ്രമം നടത്തുകയുണ്ടായെന്നും, ലബീദ് അതുകേട്ട് ക്ഷോഭിച്ചപ്പോൾ അതിൽ നിന്ന് അവർ ഒഴിഞ്ഞുമാറിയെന്നും ഈ സംഭവത്തിന്റെ ഒരു രിവായത്തിൽ വന്നിട്ടുണ്ട്. ഇതിൽ നിന്നെല്ലാം അല്ലാഹു അവരെപ്പറ്റി വിശേഷിപ്പിച്ചു പറഞ്ഞതിന്റെ താൽപര്യം വ്യക്തമാണല്ലോ.

هَٰٓأَنتُمْ هَٰٓؤُلَآءِ جَٰدَلْتُمْ عَنْهُمْ فِى ٱلْحَيَوٰةِ ٱلدُّنْيَا فَمَن يُجَٰدِلُ ٱللَّهَ عَنْهُمْ يَوْمَ ٱلْقِيَٰمَةِ أَم مَّن يَكُونُ عَلَيْهِمْ وَكِيلًا ﴿١٠٩﴾

﴾109﴿ ഹാ! നിങ്ങൾ (ഇതാ) ഇങ്ങിനെയുള്ള കൂട്ടരാണ്; ഐഹിക ജീവിതത്തിൽ അവർക്ക് വേണ്ടി നിങ്ങൾ തർക്കം നടത്തി.

എന്നാൽ, ക്വിയാമത്തുനാളിൽ അവർക്ക് വേണ്ടി അല്ലാഹുവിനോട് ആരാണ് തർക്കം നടത്തുക?! അല്ലാത്ത പക്ഷം, ആരാണ് അവരുടെമേൽ (ബാധ്യത) ഏറ്റെടുക്കുന്നവനായിരിക്കുക?!

وَمَن يَعْمَلْ سُوٓءًا أَوْ يَظْلِمْ نَفْسَهُۥ ثُمَّ يَسْتَغْفِرِ ٱللَّهَ يَجِدِ ٱللَّهَ غَفُورًا رَّحِيمًا ﴿١١٠﴾

﴾110﴿ ആരെങ്കിലും വല്ല തിന്മയും പ്രവർത്തിക്കുകയോ തന്നോടുതന്നെ അക്രമം പ്രവർത്തിക്കുകയോ ചെയ്യുകയും, പിന്നീടവൻ അല്ലാഹുവിനോട് പാപമോചനം തേടുകയും ചെയ്യുന്നതായാൽ, അവൻ അല്ലാഹുവിനെ വളരെ പൊറുക്കുന്നവനായും, കരുണാനിധിയായും കണ്ടെത്തുന്നതാണ്.

وَمَن يَكْسِبْ إِثْمًا فَإِنَّمَا يَكْسِبُهُۥ عَلَىٰ نَفْسِهِۦ ۚ وَكَانَ ٱللَّهُ عَلِيمًا حَكِيمًا ﴿١١١﴾

﴾111﴿ ആരെങ്കിലും ഒരു കുറ്റം സമ്പാദിച്ചു [പ്രവർത്തിച്ചു]വെക്കുന്ന പക്ഷം അതു തനിക്കുതന്നെ എതിരായിട്ടത്രെ അവൻ സമ്പാദിക്കുന്നത്. അല്ലാഹു (എല്ലാം) അറിയുന്നവനും, അഗാധജ്ഞനുമാകുന്നു.

وَمَن يَكْسِبْ خَطِيٓـَٔةً أَوْ إِثْمًا ثُمَّ يَرْمِ بِهِۦ بَرِيٓـًٔا فَقَدِ ٱحْتَمَلَ بُهْتَٰنًا وَإِثْمًا مُّبِينًا ﴿١١٢﴾

﴾112﴿ ആരെങ്കിലും വല്ല തെറ്റോ, കുറ്റമോ സമ്പാദി [പ്രവർത്തി]ക്കുകയും പിന്നീട് അതിനെപ്പറ്റി ഒരു നിരപരാധിയെ [നിരപരാധിയുടെ മേൽ] ആരോപിക്കുകയും ചെയ്യുന്ന പക്ഷം, തീർച്ചയായും, അവൻ കള്ളാരോപണവും, സ്പഷ്ടമായ കുറ്റവും പേറിപ്പോയി.

---

﴾109﴿ هَاأَنتُمْ ഹാ (ഹേ) നിങ്ങൾ هَؤُلَاءِ (ഇങ്ങിനെയുള്ള) ഇക്കൂട്ടരാണ് جَادَلْتُمْ നിങ്ങൾ തർക്കം നടത്തി عَنْهُمْ അവരെക്കുറിച്ച് (അവർക്കുവേണ്ടി) فِي الْحَيَاةِ ജീവിത

ത്തിൽ الدُّنْيَا ദുൻയാവിന്റെ, ഐഹിക فَمَنْ يُجَادِلُ എന്നാൽ ആർ തർക്കം നടത്തും, തർക്കിക്കുന്നവൻ ആർ اللَّهَ അല്ലാഹുവിനോട് عَنْهُمْ അവർക്കുവേണ്ടി, അവരെപ്പറ്റി يَوْمَ الْقِيَامَةِ കിയാമത്തു നാളിൽ أَمْ مَنْ അതല്ലെങ്കിൽ (അഥവാ) ആരാണ് يَكُونُ ആയിരിക്കുക عَلَيْهِمْ അവർക്ക്, അവരുടെ മേൽ وَكِيلًا കാര്യം ഏൽപിക്കപ്പെടുന്നവൻ, വക്കീൽ, ഭാരവാഹി, ഏൽക്കുന്നവൻ. ﴾110﴿ وَمَنْ يَعْمَلْ ആരെങ്കിലും (വല്ലവരും, ആർ, യാതൊരുവൻ) പ്രവർത്തിക്കുന്നതായാൽ سُوءًا ഒരുതിന്മ, വല്ല തിന്മയും أَوْ يَظْلِمْ അല്ലെങ്കിൽ അക്രമം ചെയ്താൽ نَفْسَهُ തന്റെ സ്വന്തത്തോട്, തന്നോടുതന്നെ ثُمَّ പിന്നെ, അനന്തരം يَسْتَغْفِرِ അവൻ പാപമോചനം തേടിയാൽ اللَّهَ അല്ലാഹുവിനോട് يَجِدِ اللَّهَ അല്ലാഹുവിനെ അവൻ കണ്ടെത്തും غَفُورًا വളരെ പൊറുക്കുന്നവനായി رَحِيمًا കരുണാനിധിയായി ﴾111﴿ وَمَنْ يَكْسِبْ വല്ലവനും സമ്പാദിച്ചാൽ, ചെയ്തുവെക്കുന്ന പക്ഷം إِثْمًا ഒരു കുറ്റം, വല്ല പാപവും فَإِنَّمَا يَكْسِبُهُ എന്നാലവൻ അതു സമ്പാദിക്കുക(പ്രവർത്തിക്കുക)തന്നെ ചെയ്യുന്നു عَلَىٰ نَفْسِهِ തന്റെ സ്വന്തം പേരിൽ(ബാധ്യതയായി), തനിക്കെതിരെ وَكَانَ اللَّهُ അല്ലാഹു ആകുന്നു عَلِيمًا (എല്ലാം) അറിയുന്നവൻ حَكِيمًا അഗാധജ്ഞൻ, വിജ്ഞാനി, യുക്തിമാൻ ﴾112﴿ وَمَنْ يَكْسِبْ വല്ലവനും (ആരെങ്കിലും) സമ്പാദിക്കുന്ന (ചെയ്യുന്ന) പക്ഷം خَطِيئَةً വല്ലതെറ്റും, തെറ്റായത് أَوْ إِثْمًا അല്ലെങ്കിൽ കുറ്റം, പാപം ثُمَّ يَرْمِ بِهِ പിന്നെ അതുകൊണ്ട് എറിയുക (അതിനെ ആരോപിക്കുക)യും ചെയ്താൽ بَرِيئًا ഒരു നിരപരാധിയെ (കുറ്റരഹിതന്റെമേൽ) فَقَدِ احْتَمَلَ എന്നാൽ തീർച്ചയായും അവൻ പേറി, ഏറ്റെടുത്തു بُهْتَانًا ഒരു കള്ളാരോപണം, നുണ وَإِثْمًا مُبِينًا വ്യക്ത(സ്പഷ്ട)മായ കുറ്റവും (പാപവും)

---

ഒരു വ്യാഖ്യാനവും കൂടാതെതന്നെ ഈ വചനങ്ങളിലെ ആശയം വ്യക്തമാണ്. നിങ്ങൾ അവർക്ക് വേണ്ടി തർക്കം നടത്തി എന്ന് ആക്ഷേപിച്ചത് പ്രസ്തുത സംഭവത്തിൽ മോഷ്ടാവായ ത്വഅ്മത്തിനു – അല്ലെങ്കിൽ ബശീറിനു – വേണ്ടി വാദിച്ചതിനെയും, ഒരു കുറ്റം ചെയ്തുവെച്ചിട്ട് അത് നിരപരാധിയുടെ നേരെ ആരോപിച്ചതായി പറഞ്ഞത് ആ കളവു കുറ്റം നിരപരാധിയായ ആ യഹൂദന്റെ മേൽ ആരോപിച്ചതിനെയും സൂചിപ്പിക്കുന്നു. മുമ്പ് ചൂണ്ടിക്കാട്ടിയതുപോലെ, ഈ പ്രസ്താവനകളെല്ലാം തന്നെ അതുപോലെ പ്രവർത്തിക്കുന്ന എല്ലാവർക്കും ബാധകമാണെന്ന് പ്രത്യേകം പറയേണ്ടതില്ല. ഒരാൾ ഒരു തെറ്റോ കുറ്റമോ ചെയ്തിട്ട് പിന്നീടത് നിരപരാധിയായ മറ്റൊരുവന്റെ മേൽ ആരോപിക്കുകയോ, ആരോപണത്തിനനുകൂലമായി വാദിക്കുകയോ ചെയ്യുമ്പോൾ ആദ്യം ചെയ്ത കുറ്റത്തിനു പുറമെ, മറ്റൊരാളെപ്പറ്റി കള്ളം പറഞ്ഞുണ്ടാക്കിയ കുറ്റവും, അവനെ കുറ്റക്കാരനാക്കി ചിത്രീകരിച്ചതുമൂലം അവന് നേരിടുന്ന എല്ലാ ദോഷങ്ങളുടെയും ഉത്തരവാദിത്വവും അവൻ വഹിക്കേണ്ടി വരുന്നതാണ് എന്ന് അല്ലാഹു താക്കീത് ചെയ്യുന്നു. ഇന്നത്തെ പൊതുജനങ്ങളിൽ മുസ്‌ലിംകളടക്കം പലരും ഈ കഠിനമായ താക്കീതിനു പാത്രമാണെന്നു പറയേണ്ടി വന്നിരിക്കുന്നു والى الله المشتكى

## വിഭാഗം – 17

وَلَوْلَا فَضْلُ ٱللَّهِ عَلَيْكَ وَرَحْمَتُهُۥ لَهَمَّت طَّآئِفَةٌ مِّنْهُمْ أَن يُضِلُّوكَ

﴾113﴿ **(നബിയേ) നിന്റെ മേൽ അല്ലാഹുവിന്റെ അനുഗ്രഹവും, അവന്റെ കാരുണ്യവും ഇല്ലായിരുന്നെങ്കിൽ, അവരിൽ നിന്നു ഒരു വിഭാഗം (ആളുകൾ) നിന്നെ വഴിപിഴപ്പിക്കുവാൻ തുനിയുക തന്നെ ചെയ്യുമായിരുന്നു.**

وَمَا يُضِلُّونَ إِلَّآ أَنفُسَهُمْ ۖ وَمَا يَضُرُّونَكَ مِن شَىْءٍ ۚ

**(വാസ്തവത്തിൽ) അവർ അവരെത്തന്നെയല്ലാതെ, വഴിപിഴപ്പിക്കുന്നുമില്ല; അവർ നിനക്ക് യാതൊന്നും തന്നെ ഉപദ്രവം വരുത്തുന്നതുമല്ല.**

وَأَنزَلَ ٱللَّهُ عَلَيْكَ ٱلْكِتَـٰبَ وَٱلْحِكْمَةَ وَعَلَّمَكَ مَا لَمْ تَكُن تَعْلَمُ

**അല്ലാഹു നിനക്ക് വേദഗ്രന്ഥവും, വിജ്ഞാനവും ഇറക്കിത്തരുകയും ചെയ്തിരിക്കുന്നു; നീ അറിയുമായിരുന്നില്ലാത്തത്(പലതും) അവൻ നിനക്ക് പഠിപ്പിക്കുകയും ചെയ്തിരിക്കുന്നു.**

وَكَانَ فَضْلُ ٱللَّهِ عَلَيْكَ عَظِيمًا ﴿١١٣﴾

**നിന്റെ മേൽ അല്ലാഹുവിന്റെ അനുഗ്രഹം വമ്പിച്ചതാകുന്നു.**

---

﴾113﴿ وَلَوْلَا ഇല്ലായിരുന്നെങ്കിൽ فَضْلُ اللهِ അല്ലാഹുവിന്റെ അനുഗ്രഹം, ഔദാര്യം عَلَيْكَ നിന്റെ മേൽ, നിനക്ക് وَرَحْمَتُهُ അവന്റെ കാരുണ്യവും لَهَمَّتْ തുനിയുക (ഉദ്ദേശിക്കുക - ശ്രമിക്കുക) തന്നെ ചെയ്യുമായിരുന്നു طَائِفَةٌ ഒരു വിഭാഗം, കക്ഷി مِنْهُمْ അവരിൽ നിന്ന് أَنْ يُضِلُّوكَ നിന്നെ അവർ വഴിപിഴപ്പിക്കുവാൻ وَمَا يُضِلُّونَ അവർ വഴിപിഴപ്പിക്കുന്നില്ല (പിഴപ്പിക്കുകയില്ല)താനും إِلَّا أَنْفُسَهُمْ അവരെത്തന്നെ(സ്വന്തങ്ങളെ)യല്ലാതെ وَمَا يَضُرُّونَكَ അവർ നിന്നെ ഉപദ്രവിക്ക(നിനക്ക് ദ്രോഹം വരുത്തുക)യുമില്ല مِنْ شَيْءٍ യാതൊന്നും وَأَنْزَلَ اللهُ അല്ലാഹു ഇറക്കുകയും ചെയ്തിരിക്കുന്നു عَلَيْكَ നിന്റെ മേൽ الْكِتَابَ വേദഗ്രന്ഥം وَالْحِكْمَةَ വിജ്ഞാനവും وَعَلَّمَكَ നിന്നെ (നിനക്ക്) പഠിപ്പിക്കുകയും ചെയ്തു مَا لَمْ تَكُنْ നീ ആയിരുന്നില്ലാത്തത് تَعْلَمُ നീ അറിയുക وَكَانَ ആകുന്നു താനും فَضْلُ اللهِ അല്ലാഹുവിന്റെ അനുഗ്രഹം عَلَيْكَ നിന്റെ മേൽ عَظِيمًا വമ്പിച്ചത്, മഹത്തായത്.

---

ത്വഅ്മത്തിന്റെ - അല്ലെങ്കിൽ ബശീറിന്റെ - ആൾക്കാർ സത്യാവസ്ഥ മൂടിവെച്ചു കള്ളത്തെളിവുകളുണ്ടാക്കി അവന്റെ നിരപരാധിത്വം നബിﷺ മുഖാന്തരം സ്ഥാപിക്കുവാൻ നടത്തിയ ശ്രമം അല്ലാഹു പാഴാക്കിക്കളഞ്ഞു. സത്യാവസ്ഥ അവർ നബിﷺക്ക് വെളിവാക്കിക്കൊടുക്കുകയും ചെയ്തു. ഇതുപോലെ, സത്യാവസ്ഥ മനസ്സിലാക്കുവാൻ

കഴിയാത്ത പല സന്ദർഭങ്ങളിലും വഹ്‌യ് മൂലം അവയുടെ ഉള്ളുകള്ളി അല്ലാഹു തിരുമേനിക്ക് തുറന്നു കാട്ടിക്കൊടുക്കുകയുണ്ടായിട്ടുണ്ട്. ഇത് അല്ലാഹു നബിﷺക്ക് ചെയ്തു കൊടുത്ത പ്രത്യേക അനുഗ്രഹങ്ങളാകുന്നു. അതില്ലായിരുന്നുവെങ്കിൽ, അവരെപ്പോലെ വഞ്ചകരായ ഒരു തരം ആളുകൾ നബിﷺയെ നേർമാർഗം വിട്ടു പിഴപ്പിക്കുവാൻ ശ്രമം നടത്തുമായിരുന്നു. അതിനൊന്നും ഇടയാകാത്ത വിധം അല്ലാഹു നബിﷺയെ കാത്തു രക്ഷിച്ചിട്ടുണ്ട്. നേരെ മറിച്ച് അത്തരം കുതന്ത്രങ്ങളുടെ ദുഷ്ഫലം അതിന്റെ കർത്താക്കൾ തന്നെ അനുഭവിക്കേണ്ടിവരും. നബിﷺക്ക് അല്ലാഹു ചെയ്തു കൊടുത്ത അനുഗ്രഹങ്ങളും കാരുണ്യവും ഇതു മാത്രമല്ല, ഏറ്റവും വമ്പിച്ച അനുഗ്രഹമായ പ്രവാചകത്വവും, അതോടുബന്ധപ്പെട്ട മറ്റു കാര്യങ്ങളും അവൻ നബിﷺക്ക് നൽകിയിട്ടുണ്ട് എന്നൊക്കെയാണ് ഈ വചനത്തിൽ പ്രസ്താവിച്ചതിന്റെ താൽപര്യം.

വേദഗ്രന്ഥം (الكتاب) കൊണ്ടുദ്ദേശ്യം ഖുർആനും, വിജ്ഞാനം (الحكمة) കൊണ്ടുദ്ദേശ്യം സുന്നത്തും തന്നെ. ഖുർആനല്ലാത്ത എത്രയോ വിജ്ഞാന സന്ദേശങ്ങളും നബിﷺക്ക് വഹ്‌യ്മൂലം സിദ്ധിച്ചിട്ടുണ്ടല്ലോ. അത്കൊണ്ടാണ് വേദഗ്രന്ഥവും, വിജ്ഞാനവും ഇറക്കിത്തന്നുവെന്ന് പറയുന്നത്.

لَّا خَيْرَ فِي كَثِيرٍ مِّن نَّجْوَىٰهُمْ إِلَّا مَنْ أَمَرَ بِصَدَقَةٍ أَوْ مَعْرُوفٍ أَوْ إِصْلَٰحٍۭ بَيْنَ ٱلنَّاسِ ۚ

**﴾114﴿ അവരുടെ ഗൂഢസംസാരത്തിൽ മിക്കതിലും ഒരു ഗുണവുമില്ല; വല്ല ദാനധർമത്തെയോ, (സദാചാര) മര്യാദയെയോ, മനുഷ്യർക്കിടയിൽ (സന്ധിയാക്കി) നന്നാക്കുന്നതിനെയോ സംബന്ധിച്ചു കൽപിക്കുന്നവന്റെ (ഗൂഢസംസാരം) ഒഴികെ.**

وَمَن يَفْعَلْ ذَٰلِكَ ٱبْتِغَآءَ مَرْضَاتِ ٱللَّهِ فَسَوْفَ نُؤْتِيهِ أَجْرًا عَظِيمًا ﴿١١٤﴾

**അല്ലാഹുവിന്റെ പ്രീതിയെ തേടിക്കൊണ്ട് ആരെങ്കിലും അത് ചെയ്യുന്ന പക്ഷം, എന്നാൽ, വഴിയെ നാം അവനു വമ്പിച്ച പ്രതിഫലം നൽകുന്നതാണ്.**

وَمَن يُشَاقِقِ ٱلرَّسُولَ مِنۢ بَعْدِ مَا تَبَيَّنَ لَهُ ٱلْهُدَىٰ وَيَتَّبِعْ غَيْرَ سَبِيلِ ٱلْمُؤْمِنِينَ نُوَلِّهِۦ مَا تَوَلَّىٰ وَنُصْلِهِۦ جَهَنَّمَ

**﴾115﴿ ആരെങ്കിലും അവന് സന്മാർഗം വ്യക്തമാ(യി മനസിലാ)യതിന് ശേഷം, റസൂലിനോട് (ഭിന്നിച്ച്) ചേരിപിരിയുന്നതായാൽ, സത്യവിശ്വാസികളുടെ മാർഗമല്ലാത്തതിനെ അവൻ പിൻപറ്റുകയും (ചെയ്താൽ). അവൻ തിരിഞ്ഞ പ്രകാരം [അതേപാട്ടിന്] അവനെ നാം തിരിച്ചുകളയും, അവനെ 'ജഹന്നമി'ൽ [നരകത്തിൽ] കടത്തി എരിയിക്കുകയും ചെയ്യും.**

وَسَآءَتْ مَصِيرًا ﴿١١٥﴾ അത് എത്രയോ മോശമായ പര്യവസാനം!

﴿114﴾ لَا خَيْرَ ഒരു ഗുണവുമില്ല, നന്മയേ ഇല്ല فِي كَثِيرٍ മിക്കതിലും, അധികത്തിലും مِّن نَّجْوَاهُمْ അവരുടെ ഗൂഢസംസാരത്തിൽ(രഹസ്യ ഭാഷണത്തിൽ)നിന്ന് إِلَّا مَنْ ഒരുവന്റെ ഒഴികെ أَمَرَ കൽപിച്ച, ഉപദേശിച്ച بِصَدَقَةٍ വല്ല ധർമവും കൊണ്ട്, ദാനധർമത്തെപ്പറ്റി أَوْ مَعْرُوفٍ അല്ലെങ്കിൽ വല്ല (സദാചാര)മര്യാദയും أَوْ إِصْلَاحٍ അല്ലെങ്കിൽ നന്നാക്കിത്തീർക്കൽ, സന്ധിയാക്കൽ بَيْنَ النَّاسِ മനുഷ്യർക്കിടയിൽ وَمَن يَفْعَلْ ആരെങ്കിലും ചെയ്താൽ, ആർ ചെയ്തുവോ ذَٰلِكَ അത് ابْتِغَاءَ ആഗ്രഹത്താൽ مَرْضَاتِ اللَّهِ അല്ലാഹുവിന്റെ പ്രീതി فَسَوْفَ എന്നാൽ വഴിയെ نُؤْتِيهِ അവന് നാം നൽകും أَجْرًا പ്രതിഫലം عَظِيمًا വമ്പിച്ച ﴿115﴾ وَمَن ആർ, വല്ലവനും يُشَاقِقِ ചേരി (കക്ഷി) പിരിഞ്ഞു, ഭിന്നിച്ചു നിന്നു (എന്നാൽ) الرَّسُولَ റസൂലിനോട് مِن بَعْدِ ശേഷമായി مَا تَبَيَّنَ വ്യക്തമായതിന് لَهُ അവന് الْهُدَىٰ സന്മാർഗം, നേർവഴി وَيَتَّبِعْ അവൻ പിൻപറ്റുകയും غَيْرَ سَبِيلِ മാർഗമല്ലാത്തതിനെ الْمُؤْمِنِينَ സത്യവിശ്വാസികളുടെ نُوَلِّهِ അവനെ നാം തിരിക്കും مَا تَوَلَّىٰ അവൻ തിരിഞ്ഞ പ്രകാരം وَنُصْلِهِ അവനെ നാം കടത്തി എരിയിക്കുകയും ചെയ്യും جَهَنَّمَ ജഹന്നമിൽ وَسَاءَتْ അത് എത്രയോ (വളരെ) മോശം (ചീത്ത) مَصِيرًا പര്യവസാനം, മടക്കസ്ഥാനം

'ഗൂഢസംസാരം, രഹസ്യഭാഷണം' എന്നൊക്കെയാണ് نَجْوَى (നജ്‌വാ) എന്ന വാക്കിനർഥം. സംസാരവിഷയം നല്ലതായിരുന്നാലും ചീത്തയായിരുന്നാലും വിരോധമില്ല. എങ്കിലും ചീത്ത കാര്യങ്ങളിലായിരിക്കും മിക്കവാറും അതിന്റെ ഉപയോഗം. സംസാരവിഷയം മറ്റുള്ളവർ അറിയുവാൻ കൊള്ളാത്തതായിരിക്കുന്നതുകൊണ്ടാണല്ലോ മിക്കപ്പോഴും അത് ഗൂഢമാക്കേണ്ടി വരുന്നത്. അതുകൊണ്ടാണ് ഗൂഢസംസാരങ്ങളെപ്പറ്റി ചില സന്ദർഭങ്ങളിൽ ക്വുർആൻ ആക്ഷേപിച്ചു കാണുന്നതും. എന്നാൽ, ധർമവിഷയങ്ങൾ, സൽക്കാര്യങ്ങൾ, ജനങ്ങൾ തമ്മിലുള്ള വഴക്കും ഛിദ്രവും തീർത്തു നന്നാക്കുവാനുള്ള ശ്രമങ്ങൾ എന്നിങ്ങനെയുള്ള വേണ്ടപ്പെട്ട വിഷയങ്ങളിലാണ് രഹസ്യഭാഷണം നടക്കുന്നതെങ്കിൽ അത് നല്ല കാര്യം തന്നെ. അത് അല്ലാഹുവിന്റെ പ്രീതിയെ ഉദ്ദേശിച്ചു കൊണ്ടു കൂടിയായിരിക്കണം. എന്നാലതിന് അല്ലാഹു വമ്പിച്ച പ്രതിഫലം നൽകുന്നതാണെന്ന് ആദ്യത്തെ വചനത്തിൽ വാഗ്ദാനം ചെയ്യുന്നു. ശരിയായ മാർഗം ഇന്നതാണെന്ന് വ്യക്തമായി മനസ്സിലായിട്ടു പിന്നെയും അതിന് വഴങ്ങാതെ, റസൂൽ ﷺ തിരുമേനിയോട് ഭിന്നിച്ചു ചേരിതിരിയുകയും, സത്യവിശ്വാസികൾ സ്വീകരിക്കുന്നതും സ്വീകരിക്കേണ്ടതുമായ മാർഗം വിട്ടേച്ച് മറ്റൊരു മാർഗം സ്വീകരിക്കുകയും ചെയ്യുന്നവരെ തൽക്കാലം അല്ലാഹു അവരുടെ പാട്ടിന് വിട്ടേക്കും. പിന്നീട് അവരെ നരകത്തിലിട്ട് കഠിനമായി ശിക്ഷിക്കുകയും ചെയ്യുമെന്നുള്ള ശക്തിയായ താക്കീതാണ് രണ്ടാമത്തെ വചനത്തിലുള്ളത്.

ഈ രണ്ടു വചനങ്ങളും ഏതെങ്കിലും പ്രത്യേക വ്യക്തികളെ മാത്രം ബാധിക്കുന്നതല്ല – പൊതുവിൽ എല്ലാവരെയും ബാധിക്കുന്നതാണ് – എന്ന് സ്പഷ്ടമത്രെ. വാചകങ്ങളിൽ നിന്ന് അത് വ്യക്തവുമാണ്. അതേ സമയം, മേൽ ഉദ്ധരിച്ച മോഷണക്കേസ്സിലെ

ചില വ്യക്തികളെ രണ്ട് വചനങ്ങളിലും പ്രത്യേകം സൂചിപ്പിച്ചിട്ടുണ്ട്താനും. ഉബൈരി ക്വിന്റെ മകനും അവന്റെ ആൾക്കാരും ചേർന്നു അവനെ മോഷണക്കുറ്റത്തിൽ നിന്നു ഒഴിവാക്കുവാനും, യഹൂദന്റെ മേൽ കുറ്റം ചുമത്തുവാനും വേണ്ടി രാത്രി നടത്തിയ ഗൂഢാലോചനയാണ് ആദ്യത്തെ വചനത്തിൽ സൂചിപ്പിച്ചിരിക്കുന്നത്. ഗൂഢാലോചന നടപ്പിൽ വരുത്തുകയും, തൽക്കാലം അത് ഫലവത്താകുകയും ചെയ്തു അധികം താമസിയാതെത്തന്നെ എല്ലാ രഹസ്യങ്ങളും തുറന്നുകാട്ടിക്കൊണ്ട് ക്വുർആൻ അവത രിച്ചു. ഒരു മുസ്ലിം കുടുംബമായി അറിയപ്പെട്ടിരുന്ന സ്ഥിതിക്ക് ഉബൈരിക്വിന്റെ മക്കൾക്ക് നബിﷺയെപ്പറ്റി ഏറെക്കുറെ അറിയാവുന്നതിന് പുറമെ, നബിﷺയുടെയും അവിടുന്ന് പ്രബോധനം ചെയ്യുന്ന സന്മാർഗത്തിന്റെയും സത്യതക്ക് സ്പഷ്ടമായ ഒരു തെളിവ് അതുവഴി അവർക്ക് ലഭിക്കുകയും ചെയ്തു. റസൂൽ തിരുമേനിﷺക്കുപോലും അറിയുവാൻ കഴിയാതിരുന്ന ആ ഗൂഢരഹസ്യങ്ങൾ വെളിപ്പെടുത്തിയത് അല്ലാഹുവ ല്ലാതെ മറ്റാരുമല്ലെന്ന് അവർക്കറിയാമല്ലോ. ആ സ്ഥിതിക്ക് താൽക്കാലത്തെ അപമാനം വകവെക്കാതെ നബിﷺയുടെ മുമ്പാകെ ചെന്ന് പശ്ചാത്തപിച്ചു മടങ്ങുകയായിരുന്നു ത്വഅ്മത്ത് – അല്ലെങ്കിൽ ബശീർ – ചെയ്യേണ്ടിയിരുന്നത്. അതവൻ ചെയ്തില്ലെന്ന് മാത്ര മല്ല, കൂടുതൽ ധിക്കാരം പ്രവർത്തിക്കുകയാണ് ചെയ്തതും. അവൻ നേരെ മക്കായിൽ ചെന്നു മുശ്രിക്കുകളുടെ കൂട്ടത്തിൽ ചേർന്നു. ഇത് സംബന്ധിച്ചാണ് രണ്ടാമത്തെ വച നത്തിലെ സൂചന. മക്കായിൽ തന്റെ ആതിഥേയരായിരുന്നവരുടെ വസ്തുക്കൾ പോലും അവൻ മോഷ്ടിച്ചിരുന്നുവെന്നും, അവന്റെ അന്ത്യം വളരെ ദാരുണമായ രൂപത്തിലായി രുന്നു കലാശിച്ചതെന്നും രിവായത്ത് ചെയ്യപ്പെട്ടിരിക്കുന്നു. الله اعلم

സന്ദർഭവശാൽ ഇവിടെ ചില കാര്യങ്ങൾ ഓർക്കുന്നത് നന്നായിരിക്കും.

(1) റസൂൽ തിരുമേനിﷺയുടെ ജീവിതകാലത്ത് അവിടുത്തോട് ഭിന്നിപ്പും കക്ഷി ത്വവും പ്രകടിപ്പിക്കുകയെന്നതിന്റെ ഉദ്ദേശ്യം വ്യക്തം തന്നെ. അവിടുത്തെ കാലശേഷം അതിന്റെ അർഥം, അവിടുന്ന് പ്രബോധനം ചെയ്ത തത്വങ്ങൾക്കും, അവിടുന്നു കാണി ച്ചുതന്ന നടപടി മാർഗങ്ങൾക്കും എതിരായ മറ്റു മാർഗങ്ങൾ സ്വീകരിക്കുക എന്നത്രെ.

(2) ലക്ഷ്യങ്ങളും തെളിവുകളും മുഖേന സത്യം മനസ്സിലായിട്ടും അത് വകവെ ക്കാത്തവർ നന്നായിത്തീരുവാൻ പ്രയാസമാണ്. അവരെ ഉപദേശിക്കുന്നത് നിഷ്ഫല വുമായിരിക്കും. സത്യം മനസ്സിലാക്കാത്തവർ – അത് മനസ്സിലാക്കുവാൻ ശ്രമിക്കാത്ത തിന്റെ പേരിൽ അവർ തെറ്റുകാരാണെങ്കിലും – സത്യം മനസ്സിലാകുമ്പോൾ നന്നായി ത്തീരുമെന്നാശിക്കാം. അവരെ ഉപദേശിക്കുന്നത് ഫലവത്തുമായിരിക്കും.

(3) റസൂൽ തിരുമേനിﷺയുടെ മാർഗം സ്വീകരിക്കുന്നവരാണല്ലോ സത്യവിശ്വാ സികൾ. അപ്പോൾ, തിരുമേനിയുമായി ഭിന്നിച്ചവൻ സത്യവിശ്വാസികളുടേതല്ലാത്ത മാർഗം പിൻപറ്റിയവനാണെന്നും, അല്ലാഹുവിന്റെ താക്കീതിന് ബാധ്യസ്ഥനാണെന്നും പറയേ ണ്ടതില്ല.

നബിﷺയോടുള്ള ഭിന്നിപ്പ് – ഇബ്നു കഥീർ(റ) ചൂണ്ടിക്കാട്ടിയതു പോലെ – രണ്ട് പ്രകാരത്തിലായിരിക്കാം.

(1) ക്വുർആന്റെയും നബിﷺയുടെ സുന്നത്തിന്റെയും വ്യക്തമായ പ്രസ്താവന കൾക്ക് എതിരായിക്കൊണ്ടുള്ളഭിന്നിപ്പ്.

(2) വ്യക്തമായ പ്രസ്താവനകളിലെങ്കിലും ഭിന്നാഭിപ്രായം കൂടാതെ സത്യവിശ്വാ

സികൾ പൊതുവെ അംഗീകരിച്ചും സ്ഥിരപ്പെട്ടും വന്നിട്ടുള്ള വിഷയങ്ങൾക്ക് എതിരായതുകൊണ്ടുള്ള ഭിന്നിപ്പ്. ക്വുർആന്റെയും സുന്നത്തിന്റെയും അധ്യാപനങ്ങളെ ആധാരമാക്കിയുള്ള കാര്യങ്ങളിൽ മാത്രമേ മുസ്‌ലിം സമുദായം പൊതുവെ യോജിക്കുകയുള്ളുവെന്ന് തീർച്ചയാണ്. ഇബ്നു ഉമറും, ഇബ്നു അബ്ബാസും(റ) നിവേദനം ചെയ്ത ഒരു ഹദീഥിൽ നബി ﷺ പറയുന്നു: 'ഈ സമുദായത്തെ അല്ലാഹു ഒരിക്കലും ദുർമാർഗത്തിൽ ഒരുമിച്ചു കൂട്ടുകയില്ല.' (തി; ബ.)

സമുദായം ഒന്നടങ്കം ദുർമാർഗത്തിൽ ഏകോപിക്കുകയില്ലെന്ന് സാരം. ഈ അർഥത്തിലുള്ള ഹദീഥുകൾ വേറെയും കാണാം.

സന്മാർഗം വ്യക്തമായി മനസിലായശേഷം കൽപ്പിച്ചുകൂട്ടി ദുർമാർഗം പിൻപറ്റുന്നവനെപ്പറ്റി അവൻ തിരിഞ്ഞ പാട്ടിൽ അല്ലാഹു അവനെ തിരിച്ചുവിടും( نُوَلِّهِۦ مَا تَوَلَّىٰ ) എന്ന് പറഞ്ഞ വാക്യം വളരെ ഗൗരവപ്പെട്ടതും വളരെ അർഥഗർഭവുമാകുന്നു. അല്ലാഹു അവന് നൽകിയ ബുദ്ധി, അറിവ്, മനസ്സാക്ഷി, ഇച്ഛാസ്വാതന്ത്ര്യം എന്നിവയെല്ലാം ധിക്കാരപൂർവ്വം ദുരുപയോഗപ്പെടുത്തിയവനാണവൻ. അതിനാൽ, നേർമാർഗം സ്വീകരിച്ചു രക്ഷ പ്രാപിക്കുവാനുള്ള തൗഫീക്വും, സഹായവും അവന് അല്ലാഹുവിൽനിന്ന് ലഭിക്കുവാൻ അവകാശമില്ല. അല്ലാഹു നേർമാർഗം നൽകാത്തവനെ നേർമാർഗത്തിലാക്കുവാൻ ആർക്കും സാധ്യമല്ലതാനും.

## വിഭാഗം - 18

إِنَّ ٱللَّهَ لَا يَغْفِرُ أَن يُشْرَكَ بِهِۦ وَيَغْفِرُ مَا دُونَ ذَٰلِكَ لِمَن يَشَآءُ ۚ

**﴾116﴿ നിശ്ചയമായും, അല്ലാഹുവിനോട് പങ്കു ചേർക്കപ്പെടുന്നതിനെ അവൻ പൊറുക്കുകയില്ല; അതിനപ്പുറമുള്ളതിനെ അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കുകയും ചെയ്യും.**

وَمَن يُشْرِكْ بِٱللَّهِ فَقَدْ ضَلَّ ضَلَٰلًۢا بَعِيدًا ﴿١١٦﴾

**ആർ അല്ലാഹുവിനോട് (വല്ലതും) പങ്കു ചേർക്കുന്നുവോ അവൻ, തീർച്ചയായും വിദൂരമായ ഒരു വഴി പിഴവു പിഴച്ചു പോയി!**

﴾116﴿ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു لَا يَغْفِرُ അവൻ പൊറുക്കുകയില്ല أَن يُشْرَكَ പങ്കുചേർക്കപ്പെടുന്നത്(ശിർക്ക് ചെയ്യൽ) بِهِ അവനോട്, അവനിൽ وَيَغْفِرُ അവൻ പൊറുക്കുകയും ചെയ്യും مَا دُونَ ഇപ്പുറമുള്ളത്, താഴെയുള്ളത്, പുറമെയുള്ളത് ذَٰلِكَ അതിന്റെ لِمَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَمَن يُشْرِكْ ആരെങ്കിലും പങ്ക് ചേർക്കുന്ന പക്ഷം بِٱللَّهِ അല്ലാഹുവിനോട്, അല്ലാഹുവിൽ فَقَدْ ضَلَّ എന്നാൽ തീർച്ചയായും അവൻ പിഴച്ചു ضَلَٰلًا ഒരു വഴിപിഴവ് بَعِيدًا വിദൂരമായ

ശിർക്ക് അല്ലാഹു പൊറുക്കുകയില്ലെന്ന് ഉറപ്പിച്ചു പറയുന്ന ഒരു വചനം ഇതുപോലെ ഈ സൂറത്തിൽ തന്നെ 48-ാം വചനത്തിലും മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. അവിടെ ആവ

ശ്യമായ വ്യാഖ്യാനവും നാം നൽകിയിട്ടുണ്ട്. ആകയാൽ, ഇവിടെ അതാവർത്തിച്ചു വിവരിക്കേണ്ടതില്ല. എന്നാൽ, അല്ലാഹുവിനോട് പങ്ക് ചേർക്കുന്നതിനെപ്പറ്റി അവൻ വമ്പിച്ച കുറ്റം കെട്ടിച്ചമച്ചുണ്ടാക്കി (فَقَدِ افْتَرَىٰ إِثْمًا عَظِيمًا) എന്നാണ് 48-ാം വചനത്തിൽ തുടർന്നു പ്രസ്താവിച്ചത്. ഇവിടെ അവൻ വിദൂരമായ വഴിപിഴവു പിഴച്ചുപോയി (فَقَدْ ضَلَّ ضَلَالًا بَعِيدًا) എന്നുമാണ് പറഞ്ഞിരിക്കുന്നത്. വേദക്കാരുടെ കെട്ടിച്ചമക്കലിനെയും, മാറ്റി മറിക്കലിനെയും പരാമർശിച്ചു സംസാരിക്കുന്ന സന്ദർഭത്തിലാണ് അവിടെ ആ വചനം നിലകൊള്ളുന്നത്. ഇവിടെ ഇബ്നു ഉബൈരികിന്റെ സംഭവം വിവരിച്ചതിനെ തുടർന്നാണ് ഈ വചനം ഉള്ളത്. അതായിരിക്കാം അവിടെ അങ്ങിനെയും, ഇവിടെ ഇങ്ങിനെയും പറയുവാൻ കാരണം. الله اعلم സന്ദർഭത്തിനനുസരിച്ച സമാപനവാക്യങ്ങൾ ക്വുർആന്റെ പതിവാണല്ലോ. അല്ലാഹു തുടരുന്നു:-

إِن يَدْعُونَ مِن دُونِهِۦٓ إِلَّآ إِنَٰثًا وَإِن يَدْعُونَ إِلَّا شَيْطَٰنًا مَّرِيدًا ﴿١١٧﴾

**﴾117﴿ അവന് [അല്ലാഹുവിന്] പുറമെ ചില പെണ്ണുങ്ങളെ [ദേവികളെ] യല്ലാതെ അവർ വിളി(ച്ചു പ്രാർഥി)ക്കുന്നില്ല; ധിക്കാര ശീലനായ പിശാചിനെയല്ലാതെ അവർ വിളി(ച്ചു പ്രാർഥി)ക്കുന്നുമില്ല.**

لَّعَنَهُ ٱللَّهُ ۘ وَقَالَ لَأَتَّخِذَنَّ مِنْ عِبَادِكَ نَصِيبًا مَّفْرُوضًا ﴿١١٨﴾

**﴾118﴿ അവനെ (പിശാചിനെ) അല്ലാഹു ശപിച്ചിരിക്കുന്നു(അഥവാ ശപിക്കട്ടെ)! അവൻ പറയുകയും ചെയ്തിരിക്കുന്നു: 'നിശ്ചയമായും, നിന്റെ അടിയാന്മാരിൽ നിന്ന് ഒരു നിശ്ചിത ഓഹരി ഞാൻ (എനിക്ക്) ഉണ്ടാക്കിത്തീർക്കുന്നതാണ്;**

وَلَأُضِلَّنَّهُمْ وَلَأُمَنِّيَنَّهُمْ وَلَءَامُرَنَّهُمْ فَلَيُبَتِّكُنَّ ءَاذَانَ ٱلْأَنْعَٰمِ وَلَءَامُرَنَّهُمْ فَلَيُغَيِّرُنَّ خَلْقَ ٱللَّهِ ۚ

**﴾119﴿ ഞാനവരെ വഴിപിഴപ്പിക്കുകയും, അവരെ വ്യാമോഹിപ്പിക്കുകയും തന്നെ ചെയ്യും; ഞാൻ അവരോട് കൽപിക്കുകയും, അങ്ങനെ അവർ കാലികളുടെ [ആടുമാടൊട്ടകങ്ങളുടെ] കാതുകൾ (കീറി) മുറിക്കുകയും തന്നെ ചെയ്യും; ഞാനവരോട് കൽപിക്കുകയും, അങ്ങനെ അവർ അല്ലാഹുവിന്റെ സൃഷ്ടിപ്പിനെ (വികൃതമാക്കി) ഭേദഗതി വരുത്തുകയും തന്നെ ചെയ്യും.'**

وَمَن يَتَّخِذِ ٱلشَّيْطَٰنَ وَلِيًّا مِّن دُونِ ٱللَّهِ

**ആർ അല്ലാഹുവിന് പുറമെ പിശാചിനെ കാര്യകർത്താവാക്കി വെക്കുന്നുവോ, തീർച്ചയായും, അവന്**

فَقَدْ خَسِرَ خُسْرَانًا مُّبِينًا ﴿١١٩﴾

സ്പഷ്ടമായ നഷ്ടം സംഭവിച്ചു പോയി!

يَعِدُهُمْ وَيُمَنِّيهِمْ ۖ وَمَا يَعِدُهُمُ ٱلشَّيْطَٰنُ إِلَّا غُرُورًا ﴿١٢٠﴾

﴾120﴿ അവന്‍ [പിശാച്] അവരോട് വാഗ്ദാനം ചെയ്യുകയും, അവരെ വ്യാമോഹിപ്പിക്കുകയും ചെയ്യുന്നതാണ്. പിശാച് അവരോട് വഞ്ചനയല്ലാതെ (ഒന്നും) വാഗ്ദാനം ചെയ്കയില്ലതാനും.

أُو۟لَٰٓئِكَ مَأْوَىٰهُمْ جَهَنَّمُ وَلَا يَجِدُونَ عَنْهَا مَحِيصًا ﴿١٢١﴾

﴾121﴿ അക്കൂട്ടര്‍ - അവരുടെ സങ്കേതസ്ഥാനം 'ജഹന്നം' [നരകം] ആകുന്നു. അത് വിട്ടേച്ചു ഓടിപ്പോകുന്ന ഒരു സ്ഥാനവും അവര്‍ കണ്ടെത്തുകയുമില്ല.

---

﴾117﴿ إِن يَدْعُونَ അവര്‍ വിളിക്കുന്നില്ല, പ്രാര്‍ഥിക്കുന്നില്ല مِن دُونِهِ അവന് പുറമെ, അവനെകൂടാതെ إِلَّا إِنَاثًا ചില പെണ്ണുങ്ങളെയല്ലാതെ وَإِن يَدْعُونَ അവര്‍ വിളിക്കുന്നു (പ്രാര്‍ഥിക്കുന്നു)മില്ല إِلَّا شَيْطَانًا പിശാചിനെയല്ലാതെ مَرِيدًا ധിക്കാരശീലനായ ﴾118﴿ لَعَنَهُ അവനെ ശപിച്ചിരിക്കുന്നു, ശപിക്കട്ടെ اللَّهُ അല്ലാഹു وَقَالَ അവന്‍ പറയുകയും ചെയ്തിരിക്കുന്നു لَأَتَّخِذَنَّ തീര്‍ച്ചയായും ഞാന്‍ ഉണ്ടാക്കിത്തീര്‍ക്കുകതന്നെ ചെയ്യും مِنْ عِبَادِكَ നിന്റെ അടിയാന്‍മാരില്‍ നിന്ന് نَصِيبًا ഒരു ഓഹരി, പങ്ക് مَفْرُوضًا നിര്‍ണയം ചെയ്യപ്പെട്ട (നിശ്ചിത) ﴾119﴿ وَلَأُضِلَّنَّهُمْ ഞാനവരെ വഴിപിഴപ്പിക്കുകതന്നെ ചെയ്യും وَلَأُمَنِّيَنَّهُمْ ഞാനവരെ വ്യാമോഹിപ്പിക്കുക (കൊതിപ്പിക്കുക)യും തന്നെ ചെയ്യും وَلَآمُرَنَّهُمْ ഞാനവരോട് കല്‍പിക്കുകയും തന്നെ ചെയ്യും فَلَيُبَتِّكُنَّ എന്നിട്ടവര്‍ മുറിക്കുക (കീറിപ്പൊളിക്കുക) തന്നെ ചെയ്യും آذَانَ ചെവികളെ الْأَنْعَامِ കാലികളുടെ (ആടുമാടൊട്ടകങ്ങളുടെ) وَلَآمُرَنَّهُمْ അവരോട് ഞാന്‍ കല്‍പിക്കുകയും തന്നെ ചെയ്യും فَلَيُغَيِّرُنَّ എന്നിട്ടവര്‍ ഭേദഗതി(മാറ്റം) വരുത്തുക തന്നെ ചെയ്യും خَلْقَ اللَّهِ അല്ലാഹുവിന്റെ സൃഷ്ടിപ്പിനെ, സൃഷ്ടിയെ وَمَن يَتَّخِذِ ആരെങ്കിലും ആക്കിയാല്‍, വല്ലവനും സ്വീകരിക്കുന്നപക്ഷം الشَّيْطَانَ പിശാചിനെ وَلِيًّا കാര്യകര്‍ത്താവായി, ബന്ധുവായി مِن دُونِ പുറമെ, കൂടാതെ اللَّهِ അല്ലാഹുവിന്, അല്ലാഹുവിനെ فَقَدْ خَسِرَ തീര്‍ച്ചയായും അവന് നഷ്ടപ്പെട്ടു خُسْرَانًا ഒരു നഷ്ടപ്പെടല്‍ مُبِينًا സ്പഷ്ടമായ ﴾120﴿ يَعِدُهُمْ അവന്‍ അവരോട് വാഗ്ദാനം ചെയ്യും وَيُمَنِّيهِمْ അവരെ വ്യാമോഹിപ്പിക്കുകയും ചെയ്യും وَمَا يَعِدُهُمُ അവരോട് വാഗ്ദാനം ചെയ്കയില്ലതാനും الشَّيْطَانُ പിശാച് إِلَّا غُرُورًا വഞ്ചന(കൃത്രിമം)അല്ലാതെ ﴾121﴿ أُولَٰئِكَ അക്കൂട്ടര്‍ مَأْوَاهُمْ അവരുടെ സങ്കേതം, പ്രാപ്യസ്ഥാനം, അഭയസ്ഥാനം جَهَنَّمُ ജഹന്നമാകുന്നു وَلَا يَجِدُونَ അവര്‍ കണ്ടെത്തുക (അ

വർക്ക് കിട്ടുക)യുമില്ല عَنۡهَا അതിനെ വിട്ട് مَحِيصًا ഓടിപ്പോകുന്ന ഒരു സ്ഥാനം, തെറ്റി പ്പോകാനുള്ള ഇടം

---

ശിർക്കിന്റെ ഇനങ്ങളിൽ മുഖ്യമായത് അല്ലാഹു അല്ലാത്തവരെ ആരാധിക്കലാണ ല്ലോ. ആരാധനാകർമങ്ങളുടെ സത്തും ജീവനുമാകട്ടെ, പ്രാർഥനയുമാകുന്നു. 'പ്രാർഥന തന്നെയാണ് ആരാധന' എന്നും, 'പ്രാർഥന ആരാധനയുടെ കാമ്പാകുന്നു' എന്നും നബിﷺ അരുൾ ചെയ്തിട്ടുള്ളതും പ്രസിദ്ധമാണ്. ബഹുദൈവവിശ്വാസികൾ ചില പെണ്ണുങ്ങളെയും, ധിക്കാരിയായ പിശാചിനെയുമല്ലാതെ വിളിച്ചു പ്രാർഥിക്കുന്നില്ലെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു. അറേബ്യായിൽ അക്കാലത്തുള്ള മുശ്‌രിക്കുകളുടെ മാത്രമ ല്ല, ഇന്ന് നിലവിലുള്ള വിഗ്രഹാരാധകരായ എല്ലാ ബഹുദൈവ വിശ്വാസികളുടെയും സ്ഥിതി ഏറെക്കുറെ ഇതു തന്നെയാകുന്നു. അറബികളിലുള്ള മിക്ക ഗോത്രങ്ങൾക്കും അവരുടെതായ ചില ദേവതകളും, അവയുടെ പേരിൽ സ്ഥാപിക്കപ്പെട്ട വിഗ്രഹങ്ങളും ഉണ്ടായിരുന്നു. ഇന്നും അതുപോലെ, ചില നാട്ടുകാർക്കും, ചില ജാതിക്കാർക്കും - ചില കുടുംബങ്ങൾക്കുപോലും - അവരവരുടേതായ പ്രത്യേക ദേവതകളും വിഗ്രഹ ങ്ങളും നിലവിലുണ്ട്. അറബികൾ അവരുടെ ദേവതകളെക്കുറിച്ച് മലക്കുകൾ എന്ന് പറഞ്ഞു വന്നിരുന്നു. അഥവാ മലക്കുകളുടെ പ്രതിഷ്ഠകളാണ് തങ്ങളുടെ വിഗ്രഹങ്ങളെ ന്നായിരുന്നു. അവരുടെ സങ്കൽപം.'ലാത്ത, ഉസ്സ, മനാത്ത' മുതലായ വിഗ്രഹനാമങ്ങൾ പോലും സ്ത്രീ നാമങ്ങളായിട്ടാണ് അവർ ഉപയോഗിച്ചു വന്നിരുന്നത്. ഒരു പ്രത്യേക ഗോത്രക്കാരുടെ വിഗ്രഹത്തെക്കുറിച്ച് انثى بنى فلان (ഇന്ന കുടുംബക്കാരുടെ പെണ്ണ്) എന്നും അവർ പറയുക പതിവായിരുന്നു. അറബികളെപ്പോലെ വിഗ്രഹങ്ങളെക്കുറിച്ച് മലക്കുകൾ എന്നോ, മലക്കുകളെക്കുറിച്ച് അല്ലാഹുവിന്റെ പെൺമക്കൾ എന്നോ ഇന്നത്തെ വിഗ്രഹാരാധകൻമാരിൽ പലരും പറയാറില്ല. അതേ സമയത്ത് 'മലക്കുകൾ' എന്നതിന് പകരം 'ദേവത, ദേവി, ദേവൻ, ദിവ്യാവതാരം' എന്നിത്യാദി പ്രയോഗങ്ങളും സങ്കൽപങ്ങളും എല്ലാവരിലും കാണാവുന്നതാണ്താനും 'അവർ അല്ലാഹുവിന് പുറമെ പെണ്ണുങ്ങളെയല്ലാതെ വിളിച്ചു പ്രാർഥിക്കുന്നില്ല, (إِنۡ يَدۡعُونَ مِن دُونِهِۦٓ إِلَّآ إِنَٰثًا)എന്ന വാക്യ ത്തിലെ إِنَٰثًا (പെണ്ണുങ്ങൾ) കൊണ്ട് വിവക്ഷ നിർജ്ജീവ വസ്തുക്കളാണെന്ന് കാണി ക്കുന്ന ഒരു രിവായത്ത് ഇബ്നു അബ്ബാസ്(റ)ൽ നിന്നും, ജീവനില്ലാത്ത എല്ലാ വസ്തുവും - ഉണങ്ങിയ മരക്കഷ്ണമോ കല്ലോ ആയാലും ശരി - എന്ന് കാണിക്കുന്ന ഒരു രിവാ യത്ത് ഹസനി(റ)ൽ നിന്നും ഉദ്ധരിക്കപ്പെട്ടിരിക്കുന്നു. (كما في ابن كثير)

'ധിക്കാരിയായ പിശാച് (شَيۡطَٰنًا مَّرِيدًا)' എന്ന് ഇവിടെ പറഞ്ഞത് ഇബ്‌ലീസിനെ ഉദ്ദേശിച്ചാണെന്ന് തുടർന്നുള്ള പ്രസ്താവനകളിൽ നിന്ന് വ്യക്തമാകുന്നു. സൂ: അഅ്റാഫ് 16; ഹിജ്ർ 39; സ്വാദ് 82 മുതലായ സ്ഥലങ്ങളിൽ കാണാവുന്നതുപോലെ, ആദം നബി(അ)ക്ക് സുജൂദ് ചെയ്‌വാൻ കൂട്ടാക്കാതിരുന്നതിനെത്തുടർന്ന് അല്ലാഹുവിന്റെ ശാപകോപത്തിന് പാത്രമായപ്പോൾ, ആദമിന്റെ മക്കളെ തന്നാൽ കഴിയുന്ന വിധം വഴി പിഴപ്പിക്കുവാൻ താൻ ശ്രമിക്കുമെന്ന് ഇബ്‌ലീസ് ശപഥം ചെയ്തു പറയുകയുണ്ടായി. ആ ശപഥങ്ങളിലെ ചില ഭാഗങ്ങളാണ് ഇവിടെ 118, 119 വചനങ്ങളിൽ അല്ലാഹു ഉദ്ധരി ക്കുന്നത്. എന്നാൽ, ഇബ്‌ലീസിനെ ആരും വിളിച്ചു പ്രാർഥിക്കാറില്ലല്ലോ എന്ന് പറയ പ്പെട്ടേക്കാം. അവന്റെ ദുർമന്ത്രങ്ങൾക്കും, ദുരുപദേശങ്ങൾക്കും വഴങ്ങിക്കൊണ്ടാണ് എല്ലാ മുശ്‌രിക്കുകളും അവരവരുടെ ദൈവങ്ങളെ - അവ വിഗ്രഹങ്ങളോ, നക്ഷത്രങ്ങളോ,ക

ല്ലുകളോ, മഹാത്മാക്കളോ, ദേവീദേവൻമാരോ, മറ്റു വല്ലതുമോ ആവട്ടെ – ആരാധിച്ചും വിളിച്ചുപ്രാർഥിച്ചും വരുന്നത്. അതാണ് അവർ പിശാചിനെ – ഇബ്‌ലീസിനെ – യല്ലാതെ വിളിച്ചു പ്രാർഥിക്കുന്നില്ലെന്ന് പറഞ്ഞതിന്റെ താൽപര്യം. എന്നല്ലാതെ, വിഗ്രഹങ്ങളുടെ മുമ്പിൽ ആരാധന നടത്തപ്പെടുന്നതുപോലെ ഇബ്‌ലീസിന്റെ മുമ്പിലും ആരാധന നടത്തപ്പെടുന്നുവെന്നല്ല ഉദ്ദേശ്യം. വിഗ്രഹമോ പ്രതിഷ്ഠയോ കൂടാതെ പിശാചുക്കളെത്തന്നെ ആരാധിക്കുന്ന ചിലരും ഇല്ലാതില്ല താനും. (ഇതിനെപ്പറ്റി സൂ: സബഉ് 41 ഉം, യാസീൻ 60 ഉം വചനങ്ങളുടെ വ്യാഖ്യാനത്തിൽ പ്രസ്താവിച്ചത് നോക്കുക.)

എല്ലാ തരം ശിർക്കുകളുടെയും പാപങ്ങളുടെയും പിന്നിലുള്ള പ്രചോദനം ഇബ്‌ലീസിൽ നിന്നാകകൊണ്ട് അവന്റെ യഥാർഥ നിലപാടെന്താണെന്ന് അല്ലാഹു പ്രത്യേകം എടുത്തു കാട്ടിയിരിക്കുന്നു. അവൻ ധിക്കാരിയാണ് (مَرِيدًا)എന്നും, അവനെ അല്ലാഹു ശപിച്ചിരിക്കുന്നു (لَعَنَهُ اللَّهُ) എന്നും വിശേഷിപ്പിച്ചശേഷം, അവൻ മനുഷ്യവർഗത്തിന്റെ ആജീവനാന്ത ശത്രുവും, അവരെ വഴിപിഴപ്പിക്കുവാൻ പ്രതിജ്ഞയെടുത്തവനുമാണെന്നും – അവന്റെ വാക്കുകൾ ഉദ്ധരിച്ചുകൊണ്ടുതന്നെ – ഓർമിപ്പിക്കുന്നു. തുടർന്ന് അവന്റെ വഞ്ചനയിൽ അകപ്പെട്ടാലുണ്ടാകുന്ന ഭവിഷ്യത്തുകളും ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഇബ്‌ലീസിനെയും അവന്റെ വർഗക്കാരായ പിശാചുക്കളെയും സംബന്ധിച്ച് താക്കീത് ചെയ്തുകൊണ്ടുള്ള വളരെയധികം ക്വുർആൻ വചനങ്ങളും നബി വചനങ്ങളും കാണാവുന്നതാണ്. അതിശക്തവും, അതിവിപുലവും, അതിസമർഥവും, അതോടുകൂടി അദൃശ്യവുമാണ് മനുഷ്യരിൽ പിശാചിന്റെ ഉപദ്രവം. അതാണതിന് കാരണം. ധിക്കാരപൂർവ്വം അവൻ അല്ലാഹുവിനെ അഭിമുഖീകരിച്ചുകൊണ്ട് പറയുന്നത് നോക്കുക:-

(1) ...... لَأَتَّخِذَنَّ مِنْ عِبَادِكَ (നിന്റെ അടിയാൻമാരിൽ നിന്ന് ഞാൻ ഒരു നിശ്ചിത ഓഹരി ഉണ്ടാക്കി വെക്കുക തന്നെ ചെയ്യും.) അതായത്, എന്റെ ചൊൽപടിക്ക് നില കൊള്ളുന്ന എന്റെ അനുയായികളായി നിനക്കെതിരിൽ മനുഷ്യരിൽ നിന്ന് ഒരു വിഭാഗത്തെ ഞാൻ ഉണ്ടാക്കിത്തീർക്കുക തന്നെ ചെയ്യുമെന്ന് സാരം. ആ ശപിക്കപ്പെട്ടവന്റെ ദുർബോധനങ്ങളിൽ ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ വഞ്ചിതരായവരാണ് മനുഷ്യരിൽ അധിക ഭാഗവുമെന്ന് പറയേണ്ടതില്ല. 'ആദമിന്റെ മക്കളിൽ അൽപമൊഴിച്ച് ബാക്കിയുള്ളവരെ ഞാൻ താറുമാറാക്കും.' (17 : 62)എന്നും, 'നിന്റെ കളങ്കരഹിതരായ അടിയാൻമാരല്ലാത്തവരെ മുഴുവനും ഞാൻ വഴി പിഴപ്പിക്കും.' (38 : 82) എന്നും ഇബ്‌ലീസ് തുറന്ന് പറഞ്ഞിട്ടുള്ളതാണ്.

(2) .....وَلَأُضِلَّنَّهُمْ وَلَأُمَنِّيَنَّهُمْ (ഞാനവരെ വഴി പിഴപ്പിക്കുകയും, വ്യാമോഹിപ്പിക്കുകയും തന്നെ ചെയ്യും.) 'നിന്റെ ചൊവ്വായ പാതയിൽ ഞാൻ അവർക്കായി ഇരിപ്പുറപ്പിക്കുകയും, എന്നിട്ട് അവരുടെ മുമ്പിലൂടെയും, പിമ്പിലൂടെയും, വലഭാഗത്തിലൂടെയും, ഇടഭാഗത്തിലൂടെയും ഞാൻ അവരുടെ അടുക്കൽ ചെല്ലും; അവരിൽ അധികമാളുകളെയും നന്ദിയുള്ളവരായി നീ കാണുകയില്ല.' (7:16, 17) എന്നും, 'ഭൂമിയിൽ ഞാൻ അവർക്ക് അലങ്കാരമാക്കിക്കൊടുക്കും.' (15 : 39)എന്നും മറ്റും ഇതുപോലെ അവൻ വേറെ പലതും തുറന്നു പറഞ്ഞിരിക്കുന്നു. പിശാചിന്റെ വഴിപിഴപ്പിക്കലും, വ്യാമോഹിപ്പിക്കലുമെല്ലാം തന്നെ – വ്യക്തികളുടെയും, കാലദേശ പരിതഃസ്ഥിതികളുടെയും വ്യത്യാസമനുസരിച്ച് – വ്യത്യസ്തങ്ങളായിരിക്കുന്നതാണെന്ന് അടുത്ത വാക്യങ്ങളിൽ നിന്ന് തന്നെ മനസ്സിലാക്കാവുന്നതാണ്.

(3) ..... وَلَآمُرَنَّهُمْ فَلَيُبَتِّكُنَّ آذَانَ-الانعام (അവരോട് ഞാൻ കൽപിക്കുകയും, അങ്ങനെ അവർ കാലികളുടെ കാതുകൾ കീറി മുറിക്കുകയും തന്നെ ചെയ്യും.) അതായത്, അവരോട് ഞാൻ പലതും നിർദ്ദേശിക്കും, അതനുസരിച്ച് കാലികളുടെ കാതുകൾ കീറി മുറിക്കുകപോലെയുള്ള തോന്നിയവാസങ്ങൾ അവർ പ്രവർത്തിച്ചു കൊണ്ടിരിക്കുമെന്ന് സാരം. വിഗ്രഹങ്ങളുടെ പേരിൽ ആടുമാടൊട്ടകങ്ങളെ നേർച്ച വഴിപാടാക്കിവെക്കുക മുശ്‌രിക്കുകളുടെ പതിവായി പോരുന്നുവല്ലോ. ചില പ്രത്യേക തരം വഴിപാടുകളിൽ അതിന്റെ ചിഹ്നമായി ഒട്ടകങ്ങളുടെ കാത് കീറി മുറിക്കലും അവരുടെ പതിവായിരുന്നു. അതാണിവിടെ ഒരു ഉദാഹരണമായി അല്ലാഹു എടുത്ത് പറഞ്ഞത്.

(4) ...وَلَآمُرَنَّهُمْ فَلَيُغَيِّرُنَّ خَلْقَ اللَّهِ (അവരോട് ഞാൻ കൽപിക്കുകയും, അങ്ങനെ അവർ അല്ലാഹുവിന്റെ സൃഷ്ടിപ്പിനെ ഭേദഗതി വരുത്തുകയും ചെയ്യും.) കുറേ വിപുലമായ അർഥത്തിലുള്ള ഒരു വാക്കാണിത്. അല്ലാഹു നിശ്ചയിച്ച പ്രകൃതികളിൽ മാറ്റത്തിരുത്തങ്ങൾ വരുത്തുവാൻ ശ്രമിക്കുകയും, അവയെ അലങ്കോലപ്പെടുത്തുകയും ചെയ്യുന്ന എല്ലാ ഏർപ്പാടുകളും ഇതിൽ ഉൾപെടുന്നുവെന്ന് സാമാന്യമായി പറയാം. മതാദ്ധ്യാപനങ്ങൾക്കും ധാർമിക മൂല്യങ്ങൾക്കും വിലകല്പിക്കപ്പെടാറില്ലാത്ത ഇക്കാലത്ത് മനുഷ്യർക്കിടയിൽ ഇതിന് ധാരാളക്കണക്കിൽ തന്നെ ഉദാഹരണങ്ങൾ കാണാവുന്നതാണ്. സ്വവർഗഭോഗം, വന്ധ്യംകരണം, സ്ത്രീകൾ പുരുഷവേഷവും പുരുഷന്മാർ സ്ത്രീവേഷവും സ്വീകരിക്കൽ, ശരീരത്തിൽ പച്ചകുത്തൽ, കൃത്രിമച്ചായങ്ങളും ഉപകരണങ്ങളും വഴി ശരീരത്തിന് കൃത്രിമ വേഷമുണ്ടാക്കൽ എന്നിങ്ങിനെയുള്ളതെല്ലാം ഇതിന്റെ ഉദാഹരണങ്ങളാണെന്ന് നബിവചനങ്ങളിൽ നിന്നും മറ്റും മനസ്സിലാക്കാവുന്നതാണ്.

പിശാച് ഏത് തരക്കാരനാണെന്ന് അവന്റെ വാക്കുകളിലൂടെത്തന്നെ വിവരിച്ചശേഷം, അല്ലാഹുവിനെ കൈകാര്യ കർത്താവായി സ്വീകരിക്കാതെ ആ പിശാചിന്റെ ഉപദേശങ്ങൾ പിൻപറ്റുകവഴി അവനെ കൈകാര്യ കർത്താവായി സ്വീകരിക്കുന്നതിന്റെ ഭവിഷ്യത്തുകളും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. അതെ, അത് തീരാനഷ്ടത്തിന് കാരണമാണ്, അവന്റെ വാഗ്ദാനങ്ങൾ തനിപൊള്ളയും വഞ്ചനയുമായിരിക്കും, പ്രാപ്യമല്ലാത്ത കാര്യങ്ങളിൽ വ്യാമോഹിപ്പിക്കുക മാത്രമാണ് അവൻ ചെയ്യുക, അതിൽ വഞ്ചിതരായിക്കഴിഞ്ഞവർക്ക് ശാശ്വതമായ നരകശിക്ഷയായിരിക്കും ആധാരം എന്നൊക്കെ.

وَالَّذِينَ ءَامَنُوا وَعَمِلُوا الصَّلِحَتِ سَنُدْخِلُهُمْ جَنَّتٍ تَجْرِى مِن تَحْتِهَا الْأَنْهَرُ خَلِدِينَ فِيهَا أَبَدًا وَعْدَ اللَّهِ حَقًّا وَمَنْ أَصْدَقُ مِنَ اللَّهِ قِيلًا ﴿١٢٢﴾

**﴾122﴿ വിശ്വസിക്കുകയും, സൽകർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാകട്ടെ, അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളിൽ വഴിയെ അവരെ നാം പ്രവേശിപ്പിക്കുന്നതാണ്; അതിൽ എന്നെന്നും (അവർ) സ്ഥിരവാസികളായിക്കൊണ്ട്. അല്ലാഹുവിന്റെ വാഗ്ദാനം! (അതെ) യഥാർഥം!!**

**വാക്കിൽ അല്ലാഹുവിനെക്കാൾ കൂടുതൽ സത്യവാൻ(വേറെ) ആരാണ്?!**

﴾122﴿ وَالَّذِينَ آمَنُوا വിശ്വസിച്ചവരാകട്ടെ وَعَمِلُوا അവർ പ്രവർത്തിക്കുകയും ചെയ്ത الصَّالِحَاتِ സൽകർമങ്ങൾ سَنُدْخِلُهُمْ വഴിയെ നാം അവരെ പ്രവേശിപ്പിക്കും جَنَّاتٍ സ്വർഗങ്ങളിൽ تَجْرِي ഒഴുകുന്ന مِنْ تَحْتِهَا അതിന്റെ അടിഭാഗത്തിലൂടെ الْأَنْهَارُ അരുവികൾ, നദി(പുഴ)കൾ خَالِدِينَ സ്ഥിരവാസികളായിക്കൊണ്ട് فِيهَا അതിൽ, അവയിൽ أَبَدًا എക്കാലവും, എന്നെന്നും وَعْدَ اللَّهِ അല്ലാഹുവിന്റെ വാഗ്ദാനം حَقًّا യഥാർഥം, യഥാർഥമായ وَمَنْ ആരാണ്, ആരുണ്ട് أَصْدَقُ അധികം സത്യവാൻ مِنَ اللَّهِ അല്ലാഹുവിനെക്കാൾ قِيلًا വാക്കിൽ, വാക്കിനാൽ

പിശാചിനെ കൈകാര്യക്കാരനാക്കാതെ, അല്ലാഹുവിനെ മാത്രം കൈകാര്യക്കാരനായി അംഗീകരിച്ച് സത്യവിശ്വാസവും സൽക്കർമവും സ്വീകരിക്കുന്നവരുടെ നേട്ടങ്ങൾ നേരെ മറിച്ചായിരിക്കണം. അതെ, അവർക്ക് ശാശ്വത നരകശിക്ഷയാണെങ്കിൽ, ഇവർക്ക് ശാശ്വതവും സുഖസമ്പൂർണവുമായ സ്വർഗീയ ജീവിതമായിരിക്കും ലഭിക്കുക. അവർ കൈകാര്യകർത്താവാക്കിയ പിശാച് അവർക്ക് നൽകിയ വാഗ്ദാനങ്ങളെല്ലാം കളവും കൃത്രിമവുമായിരുന്നുവെങ്കിൽ, ഇവർ കൈകാര്യകർത്താവായി സ്വീകരിച്ച അല്ലാഹു അവരോട് നൽകിയ വാഗ്ദാനങ്ങളെല്ലാം തികച്ചും സത്യവും പരമാർഥവുമായിരിക്കും.

لَّيْسَ بِأَمَانِيِّكُمْ وَلَآ أَمَانِيِّ أَهْلِ ٱلْكِتَـٰبِ ۗ مَن يَعْمَلْ سُوٓءًا يُجْزَ بِهِۦ وَلَا يَجِدْ لَهُۥ مِن دُونِ ٱللَّهِ وَلِيًّا وَلَا نَصِيرًا ﴿١٢٣﴾

**﴾123﴿ നിങ്ങളുടെ വ്യാമോഹങ്ങളനുസരിച്ചല്ല; വേദക്കാരുടെ വ്യാമോഹങ്ങളനുസരിച്ചുമല്ല (കാര്യം). ആർ ഒരു തിന്മ പ്രവർത്തിക്കുന്നുവോ അവന് അതിന് (തക്ക) പ്രതിഫലം നൽകപ്പെടും; അല്ലാഹുവിന് പുറമെ ഒരു കൈകാര്യ കർത്താവിനെയാകട്ടെ, സഹായകനെയാകട്ടെ, അവൻ തനിക്ക് കണ്ടെത്തുകയുമില്ല.**

وَمَن يَعْمَلْ مِنَ ٱلصَّـٰلِحَـٰتِ مِن ذَكَرٍ أَوْ أُنثَىٰ وَهُوَ مُؤْمِنٌ فَأُو۟لَـٰٓئِكَ يَدْخُلُونَ ٱلْجَنَّةَ وَلَا يُظْلَمُونَ نَقِيرًا ﴿١٢٤﴾

**﴾124﴿ ആണായോ, പെണ്ണായോ ഉള്ള ആരെങ്കിലും താൻ സത്യവിശ്വാസിയായും കൊണ്ട് സൽക്കർമങ്ങളിൽ നിന്ന് (വല്ലതും) ചെയ്യുന്ന പക്ഷം, അക്കൂട്ടർ സ്വർഗത്തിൽ പ്രവേശിക്കുന്നതാണ്, അവരോട് ഒട്ടും അനീതി ചെയ്യപ്പെടുകയുമില്ല.**

﴾123﴿ لَيْسَ അല്ല بِأَمَانِيِّكُمْ നിങ്ങളുടെ വ്യാമോഹങ്ങളനുസരിച്ചല്ല وَلَا أَمَانِيِّ വ്യാമോഹങ്ങളനുസരിച്ചുമല്ല أَهْلِ الْكِتَابِ വേദക്കാരുടെ مَنْ يَعْمَلْ ആർ പ്രവർത്തിക്കുന്നുവോ سُوءًا ഒരു തിന്മ, വല്ല ദൂഷ്യവും يُجْزَ بِهِ അവന് അതിന് പ്രതിഫലം നൽകപ്പെടും وَلَا يَجِدْ അവൻ കണ്ടെത്തുകയുമില്ല لَهُ തനിക്ക്, അവന്ന്

مِنْ دُونِ اللَّهِ അല്ലാഹുവിന്ന് പുറമെ (കൂടാതെ) وَلِيًّا ഒരു കൈകാര്യകർത്താവിനെ, ബന്ധുവെ وَلَا نَصِيرًا സഹായകനെയും ഇല്ല ﴾124﴿ وَمَنْ يَعْمَلْ ആരെങ്കിലും പ്രവർത്തിക്കുന്നതായാൽ مِنَ الصَّالِحَاتِ സൽകർമങ്ങളിൽ നിന്ന് مِنْ ذَكَرٍ ആണായിട്ട് أَوْ أُنْثَى അല്ലെങ്കിൽ പെണ്ണായിട്ട് وَهُوَ അയാൾ, താൻ مُؤْمِنٌ സത്യവിശ്വാസിയാണ് (താനും) فَأُولَٰئِكَ എന്നാൽ അക്കൂട്ടർ يَدْخُلُونَ അവർ പ്രവേശിക്കും الْجَنَّةَ സ്വർഗ ത്തിൽ وَلَا يُظْلَمُونَ അവർ (അവരോട്) അനീതി ചെയ്യപ്പെടുകയുമില്ല نَقِيرًا ഒരു കുത്തോളം (ഒട്ടും)

---

സത്യവിശ്വാസികളെ അഭിമുഖീകരിച്ചുകൊണ്ട് മൗലിക പ്രധാനമായ ഒരു തത്വം അല്ലാഹു ഈ വചനങ്ങളിൽ അറിയിക്കുന്നു. വിജയവും മോക്ഷവും ഒരു സമുദായത്തി ന്റെയോ വിഭാഗത്തിന്റെയോ കുത്തകാവകാശമല്ല; മോഹം കൊണ്ടോ വാദം കൊണ്ടോ ലഭിക്കുന്നതുമല്ല. അല്ലാഹുവിന്റെ നിയമനിർദ്ദേശങ്ങളും റസൂലുകളുടെ അദ്ധ്യാപനങ്ങളും അനുസരിച്ചുള്ള സത്യവിശ്വാസവും സൽക്കർമവും കൊണ്ടാണത് സിദ്ധിക്കുക. ആണും പെണ്ണുമെന്ന വ്യത്യാസവും അതിൽ ഇല്ല. ആർ നന്മ ചെയ്തു, ആർ തിന്മ ചെയ്തു എന്നതാണ് കാര്യം. തിന്മയായുള്ളത് എന്തു ചെയ്താലും അതിന്റെ ഫലം അതിന്റെ കർത്താവ് അനുഭവിക്കും. നന്മയായുള്ളത് എന്ത് ചെയ്താലും യാതൊരു കുറവും കൂടാതെ അതിന്റെ ഫലം അതിന്റെ കർത്താവും അനുഭവിക്കും. പക്ഷേ, സത്യവിശ്വാസ ത്തോട് കൂടി ചെയ്യപ്പെടുന്ന നന്മ മാത്രമേ അല്ലാഹുവിങ്കൽ സ്വീകാര്യമായിരിക്കുകയു ള്ളൂ. ഇതാണ് ആ തത്വം.

സത്യവിശ്വാസം സ്വീകരിക്കാത്തവരുടെ സൽക്കർമങ്ങൾ – അവ സ്വതവേ നോക്കു മ്പോൾ നല്ല കർമങ്ങളായിരുന്നാൽ തന്നെയും – അല്ലാഹുവിങ്കൽ സ്വീകാര്യമല്ലെന്ന് ഖുർആൻ പലപ്പോഴും വ്യക്തമാക്കിയിട്ടുള്ളതാണ്. ആണായാലും പെണ്ണായാലും സൽക്കർമങ്ങൾ പ്രവർത്തിക്കുന്നവർ സ്വർഗത്തിൽ പ്രവേശിക്കുമെന്ന് പറയാതെ وَهُوَ مُؤْمِنٌ (അയാൾ സത്യവിശ്വാസിയായിക്കൊണ്ട് പ്രവർത്തിച്ചാൽ) എന്ന് ഇവിടെയും അക്കാര്യംഅല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. അത്രയുമല്ല, അല്ലാഹുവിൽ വിശ്വസിക്കു ന്നതിന് പുറമെ, അവന്റെ പ്രീതിയും പ്രതിഫലവും ഉദ്ദേശിച്ചു ചെയ്യപ്പെടുന്ന സൽക്കർമ ങ്ങൾക്ക് മാത്രമേ പരലോകത്ത് വെച്ച് പ്രതിഫലം നൽകപ്പെടുകയുള്ളൂവെന്നും ഐഹി കമായ ഏതെങ്കിലും ലക്ഷ്യംവെച്ച് ചെയ്യുന്ന കർമങ്ങൾക്കൊന്നും പ്രതിഫലം ലഭിക്കു കയില്ലെന്നും ഖുർആനിൽനിന്നും ഹദീഥിൽനിന്നും അറിയപ്പെട്ടതാണ്. (فَمَنْ يَعْمَلْ مِثْقَالَ ذَرَّةٍ خَيْرًا يَرَهُ) (ഒരു അണുത്തൂക്കം നന്മ ഒരാൾ പ്രവർത്തിച്ചാൽ അത വൻ കാണും)എന്ന വചനത്തെ വ്യാഖ്യാനിച്ചുകൊണ്ട് സത്യവിശ്വാസം സൽക്കർമങ്ങൾ സ്വീകരിക്കപ്പെടുന്നതിന് ഒരു ഉപാധിയല്ലെന്നും, വിശ്വാസിയാവട്ടെ അവിശ്വാസിയാവട്ടെ ആർ സൽക്കർമം ചെയ്താലും അതിന് പ്രതിഫലം ലഭിക്കാതിരിക്കുകയില്ലെന്നും ചിലർ പറയാറുണ്ട്. ഇത് ശരിയല്ലെന്നും, ഖുർആന്റെ സ്പഷ്ടമായ പല പ്രസ്താവനകൾക്കും എതിരാണെന്നും തീർത്തു പറയാം.

ഞങ്ങളാണ് നിങ്ങളെക്കാൾ രക്ഷക്കും വിജയത്തിനും അവകാശപ്പെട്ടവർ എന്ന് മുസ്‌ലിംകളും വേദക്കാരും തമ്മിൽ ന്യായവാദം നടക്കുകയുണ്ടായെന്നും, അതിനെത്തു ടർന്നാണ് ഈ വചനങ്ങൾ അവതരിച്ചതെന്നും ചില രിവായത്തുകളിൽ വന്നിട്ടുണ്ട്. എല്ലാ തിന്മകൾക്കും അതാതിന്റെ പ്രതിഫലം അനുഭവപ്പെടുക തന്നെ ചെയ്യുമെങ്കിൽ നാം

എങ്ങിനെ രക്ഷപ്പെടും? ഒട്ടും തിന്മ ചെയ്യാത്തവർ ആരാണുണ്ടായിരിക്കുക? എന്നൊക്കെ ചില സ്വഹാബികൾ ഈ വചനം അവതരിച്ചപ്പോൾ ഭയപ്പെട്ടതായും, സത്യവിശ്വാസി കൾക്ക് അനുഭവപ്പെട്ടേക്കുന്ന രോഗം, വ്യസനം പോലെയുള്ള എല്ലാ ബുദ്ധിമുട്ടുകൾക്കും തന്നെ – അവർ ക്ഷമ കൈക്കൊള്ളുന്നപക്ഷം – അവർക്ക് സൽഫലങ്ങൾ ലഭിച്ചുകൊ ണ്ടിരിക്കുമെന്ന് പറഞ്ഞു നബിﷺ അവരെ സമാധാനിപ്പിച്ചതായും അഹ്മദ്, മുസ്‌ലിം, തിർമദി, നസാഈ(റ) മുതലായവർ രേഖപ്പെടുത്തിയിട്ടുള്ള ഒന്നിലധികം ഹദീഥുകൾ കാണാവുന്നതാകുന്നു. (نَقِيرًا എന്ന പദത്തിന്റെ അർഥവും പ്രയോഗവും സംബന്ധിച്ച് 49-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുള്ളത് ഓർക്കുക.)

وَمَنْ أَحْسَنُ دِينًا مِّمَّنْ أَسْلَمَ وَجْهَهُۥ لِلَّهِ وَهُوَ مُحْسِنٌ وَٱتَّبَعَ مِلَّةَ إِبْرَٰهِيمَ حَنِيفًا ۗ

**《125》മത(കാര്യത്തിൽ) കൂടുതൽ നല്ലവൻ ആരാണ്? താൻ (നിഷ്കളങ്കം) നന്മ പ്രവർത്തിക്കുന്നവനായും കൊണ്ട് തന്റെ മുഖത്തെ അല്ലാഹുവിന് കീഴ്പെടുത്തുക [വിട്ടു കൊടുക്കുക]യും. ഋജുമാനസനായ നിലയിൽ ഇബ്റാഹീമിന്റെ മാർഗം പിൻപറ്റുകയും ചെയ്തിട്ടുള്ള ഒരുവനെക്കാൾ!**

وَٱتَّخَذَ ٱللَّهُ إِبْرَٰهِيمَ خَلِيلًا ﴿١٢٥﴾

**ഇബ്റാഹീമിനെ അല്ലാഹു ഒരു (ഉറ്റ) ചങ്ങാതിയായി സ്വീകരിക്കുകയും ചെയ്തിരിക്കുന്നു.**

وَلِلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلْأَرْضِ ۚ

**《126》അല്ലാഹുവിനുള്ളതാണ് ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (ഒക്കെ)**

وَكَانَ ٱللَّهُ بِكُلِّ شَيْءٍ مُّحِيطًا ﴿١٢٦﴾

**അല്ലാഹു എല്ലാ കാര്യത്തെയും വലയം ചെയ്ത [പൂർണമായി അറിയുന്ന]വനാകുന്നു.**

---

《125》 وَمَنْ أَحْسَنُ അധികം (ഏറ്റവും) നല്ലവൻ ആരാണ് دِينًا മതം, മതത്തിൽ, മതത്താൽ مِمَّنْ ഒരുവനെ (യാതൊരുത്തനെ)ക്കാൾ أَسْلَمَ വിട്ടുകൊടുത്ത, കീഴ്പെടുത്തിയ, ഏൽപിച്ചുകൊടുത്ത وَجْهَهُ തന്റെ മുഖത്തെ لِلَّهِ അല്ലാഹുവിന്ന് وَهُوَ അവനാകട്ടെ, അവനോ مُحْسِنٌ സൽഗുണവാനാണ്, നന്മ പ്രവർത്തിക്കുന്ന (നിഷ്കളങ്കമായി ചെയ്യുന്ന)വനുമാണ് وَاتَّبَعَ പിൻപറ്റുകയും ചെയ്ത مِلَّةَ മാർഗത്തെ, നടപടിക്രമം إِبْرَاهِيمَ ഇബ്റാഹീമിന്റെ حَنِيفًا ഋജുമാനസനായിട്ട്, നിഷ്കളങ്കനായ നിലയിൽ وَاتَّخَذَ اللَّهُ അല്ലാഹു സ്വീകരിക്കുക(ആക്കുക)യും ചെയ്തിരിക്കുന്നു إِبْرَاهِيمَ ഇബ്റാഹീമിനെ خَلِيلًا (ഉറ്റ) ചങ്ങാതി 《126》 وَلِلَّهِ അല്ലാഹുവിന്നാണ്, അല്ലാഹുവിന്നുള്ള

താണ് مَافِي السَّمَاوَاتِ ആകാശങ്ങളിലുള്ളതും وَمَافِي الأَرْضِ ഭൂമിയിലുള്ളതും وَكَانَ اللّٰهُ അല്ലാഹു ആകുന്നുതാനും بِكُلِّ شَيْءٍ എല്ലാ കാര്യത്തെ (വസ്തുവെ)യും مُحِيطًا വലയം ചെയ്തവൻ, ചുറ്റി പൊതിഞ്ഞവൻ

---

കഴിഞ്ഞ വചനത്തിൽ സത്യവിശ്വാസിയായിക്കൊണ്ട് സൽക്കർമം പ്രവർത്തിക്കുക എന്ന് പറഞ്ഞതിന്റെ പ്രാവർത്തിക രൂപവും വിശദീകരണവുമാണിത് എന്ന് പറയാം. അല്ലാഹുവിന്റെ ആജ്ഞാനിർദ്ദേശങ്ങൾ അനുസരിച്ച് അവനെ മാത്രം ആരാധിച്ചുകൊണ്ട് അവന് പരിപൂർണമായി കീഴ്പെടുക, കലർപ്പുകളൊന്നും തീണ്ടാതെ നിഷ്കളങ്കം സൽക്കർമങ്ങൾ ചെയ്യുക. അങ്ങിനെ ഇബ്റാഹീം (അ) സ്വീകരിച്ചു വന്ന അതേ നട പടി പിൻപറ്റുക, ഇതിലധികം നല്ലതായ ഒരു മതനടപടി വേറെയില്ല. ആ മാർഗം ആർ സ്വീകരിക്കുന്നുവോ അവരാണ് യഥാർഥ വിജയികളും ഭാഗ്യവാന്മാരും എന്ന് താൽപ ര്യം.

മുസ്‌ലിംകളും മുശ്‌രിക്കുകളും അടക്കമുള്ള അറബികളും, യഹൂദികളും ക്രിസ്ത്യാ നികളും അടങ്ങിയ വേദക്കാരും തങ്ങളുടെ വംശപിതാവെന്ന നിലക്കും, പ്രവാചക കുടും ബത്തിലെ പ്രത്യേക സ്ഥാനപതി എന്ന നിലക്കും അഭിമാനപൂർവ്വം ആദരിച്ചു ബഹുമാനിച്ചു വരുന്ന ആളാണല്ലോ ഇബ്റാഹീം നബി(അ). തങ്ങളാണ് ഇബ്റാഹീം നബി(അ)യുടെ മാർഗം പിൻപറ്റുന്നവരെന്ന് എല്ലാവരും വാദിക്കുകയും ചെയ്യുന്നു. അതു കൊണ്ടാണ് അദ്ദേഹം സ്വീകരിച്ച മാർഗം ഇന്നതാണെന്ന് സൂചിപ്പിച്ചുകൊണ്ട് അത് പിൻപറ്റിയവരാണ് ഏറ്റവും നല്ല മതനടപടിക്കാർ എന്ന് പറഞ്ഞത്. എല്ലാവരും അംഗീ കരിക്കുന്ന ഒരു മഹാനാണദ്ദേഹമെന്ന് മാത്രമല്ല, അദ്ദേഹത്തെ ഒരു ഉറ്റചങ്ങാതിയായി - ഏറ്റവും പ്രിയപ്പെട്ടവനും വളരെ സാമീപ്യം സിദ്ധിച്ചവനുമായി - അല്ലാഹു സ്വീകരി ച്ചിട്ടുമുണ്ടെന്നും, അതുകൊണ്ട് ഓരോ കൂട്ടരും തങ്ങൾ അദ്ദേഹത്തിന്റെ മാർഗത്തിലാണ് നിലകൊള്ളുന്നതെന്ന വാദം യാഥാർഥ്യമാക്കുവാൻ ശ്രമിക്കേണ്ടതാണെന്നും അല്ലാഹു ഉണർത്തുന്നു. എന്നാൽ എല്ലാവരും അല്ലാഹുവിന് പരിപൂർണമായി കീഴ്പെട്ടു കൊള്ള ണമെന്ന് കൽപിക്കുന്നതിനുള്ള അടിസ്ഥാന കാരണമെന്താണ് എന്ന് കൂടി അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. അതെ, ആകാശഭൂമികളിലുള്ളത് മുഴുവനും അവന്റെതാണ്. എല്ലാം തന്നെ അവന്റെ സൃഷ്ടി. എല്ലാം അവന്റെ ഉടമയിൽ. എല്ലാവരും അവന്റെ അടി മകളും. എന്ത് - എവിടെ - എങ്ങിനെ സ്ഥിതിചെയ്യുന്നുവോ അതത്രയും പൂർണമായും സൂക്ഷ്മമായും അറിയുന്നവനുമാണവൻ.

## വിഭാഗം - 19

അനാഥകളെയും,സ്ത്രീകളെയും സംബന്ധിക്കുന്ന കാര്യങ്ങളായിരുന്നുവല്ലോ സൂറ ത്തിന്റെ ആദ്യവചനങ്ങളിലെ സംസാരവിഷയം.പിന്നീട് പല തുറയിലേക്കും സംസാര ഗതി നീങ്ങി. ആദ്യം തുടങ്ങിവെച്ച വിഷയത്തിലേക്കു തന്നെ വീണ്ടും സംസാരഗതി തിരിച്ചുകൊണ്ടു അല്ലാഹുപറയുന്നു :-

وَيَسْتَفْتُونَكَ فِي ٱلنِّسَآءِ ۖ قُلِ ٱللَّهُ يُفْتِيكُمْ فِيهِنَّ

**《127》(നബിയേ), സ്ത്രീകളുടെ കാര്യത്തിൽ അവർ നിന്നോട് വിധി തേടുന്നു.പറയുക: അവരുടെ കാര്യ ത്തിൽ അല്ലാഹു നിങ്ങൾക്ക് വിധി**

وَمَا يُتۡلَىٰ عَلَيۡكُمۡ فِي ٱلۡكِتَٰبِ فِي يَتَٰمَى ٱلنِّسَآءِ ٱلَّٰتِي لَا تُؤۡتُونَهُنَّ مَا كُتِبَ لَهُنَّ وَتَرۡغَبُونَ أَن تَنكِحُوهُنَّ وَٱلۡمُسۡتَضۡعَفِينَ مِنَ ٱلۡوِلۡدَٰنِ وَأَن تَقُومُواْ لِلۡيَتَٰمَىٰ بِٱلۡقِسۡطِۚ

നൽകുന്നു; സ്ത്രീകളിലെ അനാഥകളുടെ കാര്യത്തിൽ (വേദ)ഗ്രന്ഥത്തിൽ നിങ്ങൾക്ക് ഓതിക്കേൾപ്പിക്കപ്പെടുന്നതും (നിങ്ങളെ ഓർമിപ്പിക്കുന്നു.) (അതായത്: ) തങ്ങൾക്ക് നിയമി(ച്ചു നിശ്ചയി)ക്കപ്പെട്ടിട്ടുളളത് നിങ്ങൾ കൊടുക്കാതിരിക്കുകയും, നിങ്ങൾ വിവാഹം കഴിക്കുവാൻ ആഗ്രഹിക്കുന്നവരുടെയും,കുട്ടികളാവുന്ന ദുർബലരായുള്ളവരുടെയും (കാര്യത്തിൽ ഓതിക്കേൾപ്പിക്കപ്പെടുന്നതും, ഓർമിപ്പിക്കുന്നു.) അനാഥകളോട് നിങ്ങൾ നീതിമുറയുസരിച്ച് നിലകൊള്ളണമെന്നും (ഓർമിപ്പിക്കുന്നു).

وَمَا تَفۡعَلُواْ مِنۡ خَيۡرٍ فَإِنَّ ٱللَّهَ كَانَ بِهِۦ عَلِيمًا ﴿١٢٧﴾

നിങ്ങൾ ഗുണ(കര)മായി എന്തു (തന്നെ) ചെയ്യുന്നതായാലും അതിനെ പറ്റി അല്ലാഹു നിശ്ചയമായും അറിയുന്നവനാകുന്നു.

---

﴾127﴿ وَيَسۡتَفۡتُونَكَ അവർ നിന്നോട് വിധിതേടുന്നു فِي النِّسَاءِ സ്ത്രീകളുടെ കാര്യത്തിൽ قُلِ നീ പറയുക اللَّهُ يُفۡتِيكُمۡ അല്ലാഹു നിങ്ങൾക്കു വിധി നൽകുന്നു فِيهِنَّ അവരുടെ കാര്യത്തിൽ وَمَا يُتۡلَى ഓതിത്തരപ്പെടുന്നതും عَلَيۡكُمۡ നിങ്ങൾക്ക് فِي الْكِتَابِ (വേദ)ഗ്രന്ഥത്തിൽ فِي يَتَامَى അനാഥരുടെ കാര്യത്തിൽ النِّسَاءِ സ്ത്രീകളിലെ اللاتِي യാതൊരുവരായ لا تُؤۡتُونَهُنَّ അവർക്ക് നിങ്ങൾ നൽകുകയില്ല, നിങ്ങൾ കൊടുക്കാത്ത مَا كُتِبَ രേഖപ്പെടുത്ത (നിശ്ചയിക്ക - നിയമിക്ക)പ്പെട്ടത് لَهُنَّ അവർക്ക് وَتَرۡغَبُونَ നിങ്ങൾ ആഗ്രഹിക്കുകയും ചെയ്യും. അനിഷ്ടപ്പെടുന്നു أَنۡ تَنۡكِحُوهُنَّ അവരെ വിവാഹം ചെയ്യാൻ وَالۡمُسۡتَضۡعَفِينَ ബലഹീനരാക്കപ്പെട്ടവരുടെയും, ദുർബലരുടെയും(കാര്യത്തിൽ) مِنَ الۡوِلۡدَانِ കുട്ടികളാകുന്ന, കുട്ടികളിൽ നിന്നുള്ള وَأَنۡ تَقُومُوا നിങ്ങൾ നിലകൊള്ളുവാനും (നിലകൊള്ളണമെന്നും) لِلۡيَتَامَى അനാഥകൾക്ക്, അനാഥരോട് بِالۡقِسۡطِ നീതിമുറയനുസരിച്ച്, നീതിയോടെ وَمَا تَفۡعَلُوا നിങ്ങൾ എന്തു ചെയ്താലും, എന്തു ചെയ്യുന്നുവോ مِنۡ خَيۡرٍ നല്ലതായിട്ട്, ഗുണകരമാകുന്ന فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു, ആയിരിക്കുന്നു بِهِ അതിനെപ്പറ്റി عَلِيمًا അറിയുന്നവൻ.

---

സ്ത്രീകളുടെ വിഷയത്തിൽ അവർ (സ്വഹാബികൾ) നബിﷺ യോട് ഫത്‌വ (വിധി) തേടിയിരുന്നുവെന്നു മാത്രമേ അല്ലാഹു ഇവിടെ പറയുന്നുള്ളൂ. ചോദ്യത്തിന്റെ രൂപം വിശദീകരിച്ചിട്ടില്ല. എങ്കിലും തുടർന്നുള്ള വചനങ്ങളിൽ നിന്ന് ചോദ്യത്തെപ്പറ്റി ഏറെ

ക്കുറെ മനസ്സിലാക്കുവാൻ കഴിയും. ശരിക്കുള്ള മറുപടി അടങ്ങിയിരിക്കുന്നതും ആ വച നങ്ങളിൽ തന്നെ. മറുപടിക്കു മുമ്പായി , അതിനാധാരമായ തത്വങ്ങളടങ്ങിയ ഒരു മുഖ വുരയും, ഒരു അനുസ്മരണവും എന്ന നിലക്കാണ് ഈ വചനം നിലകൊള്ളുന്നത്.

**لَا تُؤْتُونَهُنَّ مَا كُتِبَ لَهُنَّ** (അവർക്ക് നിയമിക്കപ്പെട്ടത് കൊടുക്കാതിരിക്കുക ) എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം, അനാഥകളുടെ മഹ്ർ മുതലായ അവകാശങ്ങൾ കൊടുക്കാ തിരിക്കുക എന്നാകുന്നു. **وَتَرْغَبُونَ أَنْ تَنْكِحُوهُنَّ** എന്ന വാക്യത്തിന് അവരെ വിവാഹം ചെയ്യുവാൻ നിങ്ങൾ ആഗ്രഹിക്കുക ( **تَرْغَبُونَ فِي أَنْ تَنْكِحُوهُنَّ** ) എന്നും, അവരെ വിവാഹം ചെയ്യുവാൻ നിങ്ങൾ മടിക്കുക (**تَرْغَبُونَ عَنْ تَنْكِحُوهُنَّ**) എന്നും, അർത്ഥം വരാ വുന്നതാണ്. (*) ആദ്യത്തെ അർത്ഥമാണ് പരിഭാഷയിൽ കൊടുത്തിരിക്കുന്നത്. രണ്ടാ യാലും ഇവിടെ യോജിക്കായ്കയില്ലതാനും. കാരണം , ഒരാളുടെ സംരക്ഷണത്തിൻകീഴിൽ അയാൾക്ക് വിവാഹം കഴിക്കുന്നതിനു വിരോധമില്ലാത്ത അനാഥയായ പെൺകുട്ടിയു ണ്ടാകുമ്പോൾ, അവളുടെ ധനത്തിലോ സൗന്ദര്യത്തിലോ മറ്റോ ആകൃഷ്ടനായി അയാൾ അവളെ വിവാഹം കഴിക്കുവാൻ ആഗ്രഹിച്ചെന്നുവരും. ചിലപ്പോൾ അവളുടെ വൈരൂ പ്യമോ മറ്റോ കാരണമായി അവളെ വിവാഹം കഴിക്കുവാൻ അയാൾ മടിച്ചെന്നും വരും. അതേ സമയത്ത് അവളുടെ ധനം അന്യാധീനപ്പെട്ടു പോകുമെന്ന് കരുതി മറ്റൊരാൾക്ക് വിവാഹം ചെയ്തുകൊടുക്കുവാൻ ഇഷ്ടപ്പെടാതെയുമിരിക്കും. രണ്ടു പ്രകാരത്തിലായാ ലും- വിവാഹം ചെയ്‌വാൻ ആഗ്രഹിക്കുന്നതായാലും, അതിനു മടിക്കുന്നതായാലും ശരി, അവരോടു നീതി പാലിക്കണമെന്നും അവരുടെ നിയമപ്രകാരമുള്ള മഹ്ർ മുതലായ എല്ലാ അവകാശങ്ങളും കൊടുക്കുകതന്നെ വേണമെന്നും അല്ലാഹു കൽപിക്കുന്നു .ഈ വിഷയം ആഇശഃ (റ) യിൽ നിന്ന് ബുഖാരിയും മുസ്‌ലിമും (റ) ഉദ്ധരിച്ച ചില ഹദീഥുകളിൽ വ്യക്തമായി പ്രസ്താവിക്കപ്പെട്ടിട്ടുള്ളതാണ്. അതുപോലെത്തന്നെ, ദുർബലരും പ്രായ പൂർത്തി വന്നു സ്വന്തം കൈകാര്യങ്ങൾ നടത്തുമാറായിട്ടില്ലാത്തവരുമായ കുട്ടികളോടും നീതീപാലിക്കണമെന്നും അവർക്കവകാശപ്പെട്ട അനന്തര സ്വത്തുക്കളും മറ്റും മുറപോലെ കൊടുക്കണമെന്നും കൽപിക്കുന്നു. ഇക്കാര്യങ്ങളെക്കുറിച്ചുള്ള വിശദവിവരങ്ങൾ ഈ സൂറത്തിന്റെ ആദ്യ വചനങ്ങളിലും വ്യാഖ്യാനത്തിലുമായി മുമ്പ് വിവരിച്ചു കഴിഞ്ഞതാണ്. ഇവിടെ അതിന്റെ അനുസ്മരണം മാത്രമാണുള്ളത്. അല്ലാഹു തുടർന്നു പറയുന്നു:-

وَإِنِ ٱمْرَأَةٌ خَافَتْ مِنۢ بَعْلِهَا نُشُوزًا أَوْ إِعْرَاضًا فَلَا جُنَاحَ عَلَيْهِمَآ أَن يُصْلِحَا بَيْنَهُمَا صُلْحًا

﴾128﴿ **വല്ല സ്ത്രീയും അവളുടെ വരനിൽ നിന്നു പിണക്കമോ, അവഗ ണനയോ ഭയപ്പെട്ടുവെങ്കിൽ അവർ രണ്ടു പേരും അവർക്കിടയിൽ വല്ല യോജിപ്പുണ്ടാക്കുന്നതിന് അവർക്ക് കുറ്റമില്ല.**

---

*(*) رغبة (റഗ്ബത്ത്) എന്ന മൂലത്തിൽ നിന്നുള്ള ക്രിയാരൂപങ്ങളോടു ബന്ധപ്പെട്ടു കൊണ്ട് ചിലപ്പോൾ* في *എന്ന അവ്യയവും, ചിലപ്പോൾ* عن *എന്ന അവ്യയവും വരും.* في *ആയിരിക്കുമ്പോൾ അതിനുശേഷം പറയുന്ന കാര്യത്തിൽ ആഗ്രഹം പ്രകടിപ്പിക്കു ക- അത് ഇഷ്ടപ്പെടുക-എന്നും* عن *ആയിരിക്കുമ്പോൾ അതിനുശേഷം പറഞ്ഞ കാര്യ ത്തിൽ മടി കാണിക്കുക- അതിനോടു വെറുപ്പായിരിക്കുക -എന്നുമായിരിക്കും ഉദ്ദേശ്യം. ഇവിടെ പ്രസ്തുത രണ്ടു അവ്യയങ്ങളും പറയപ്പെട്ടിട്ടില്ലെങ്കിലും രണ്ടിലൊന്ന് ലോപി ച്ചുപോയിട്ടുണ്ടെന്ന് വെക്കേണ്ടതുണ്ട്. രണ്ടിൽ ഓരോന്നും ആവാൻ ഇവിടെ സാധ്യത യുള്ളതുകൊണ്ടാണ് രണ്ടുപ്രകാരവും അർത്ഥം പറയപ്പെടുന്നത്.*

وَٱلصُّلۡحُ خَيۡرٞۗ

യോജിപ്പാകട്ടെ , ഗുണകരവുമാകുന്നു.

وَأُحۡضِرَتِ ٱلۡأَنفُسُ ٱلشُّحَّۚ وَإِن تُحۡسِنُواْ وَتَتَّقُواْ فَإِنَّ ٱللَّهَ كَانَ بِمَا تَعۡمَلُونَ خَبِيرٗا ﴿١٢٨﴾

മനസ്സുകളിൽ പിശുക്ക് (ശീലം , സദാ) തയ്യാറാക്കപ്പെട്ടിരിക്കുന്നുതാനും. നിങ്ങൾ നൻമ പ്രവർത്തിക്കുകയും, സൂക്ഷിക്കുകയും ചെയ്യുന്നുവെങ്കിലോ, നിശ്ചയമായും നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി അല്ലാഹു സൂക്ഷ്മമായി അറിയുന്നവനാകുന്നു.

وَلَن تَسۡتَطِيعُوٓاْ أَن تَعۡدِلُواْ بَيۡنَ ٱلنِّسَآءِ وَلَوۡ حَرَصۡتُمۡۖ

﴿129﴾ സ്ത്രീകൾക്കിടയിൽ നീതി പാലിക്കുവാൻ നിങ്ങൾ (അതിന്) അത്യാഗ്രഹിച്ചാലും നിങ്ങൾക്ക് സാധിക്കുകയില്ല തന്നെ.

فَلَا تَمِيلُواْ كُلَّ ٱلۡمَيۡلِ فَتَذَرُوهَا كَٱلۡمُعَلَّقَةِۚ

എന്നാൽ, നിങ്ങൾ (ഒരു പക്ഷത്തേക്ക് ) മുഴുവൻ(അങ്ങ്) ചാഞ്ഞുപോകരുത്. അപ്പോൾ, നിങ്ങൾ അവളെ [മറുപക്ഷത്തുളളവളെ] കെട്ടിയിടപ്പെട്ടവളെപ്പോലെ വിട്ടുകളഞ്ഞേക്കും.

وَإِن تُصۡلِحُواْ وَتَتَّقُواْ فَإِنَّ ٱللَّهَ كَانَ غَفُورٗا رَّحِيمٗا ﴿١٢٩﴾

നിങ്ങൾ യോജിപ്പുണ്ടാക്കുകയും, സൂക്ഷിക്കുകയും ചെയ്യുന്നുവെങ്കിലോ, നിശ്ചയമായും, അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.

---

﴿128﴾ وَإِنِ امْرَأَةٌ വല്ല സ്ത്രീയും (ആയി) എങ്കിൽ خَافَتْ അവൾ ഭയപ്പെട്ടു(എങ്കിൽ) نُشُوزًا പിണക്കത്തെ مِنۢ بَعْلِهَا അവളുടെ വരനിൽ (ഭർത്താവിൽ) നിന്ന് أَوْ إِعْرَاضًا അല്ലെങ്കിൽ അവഗണന, തിരിഞ്ഞുകളയൽ فَلَا جُنَاحَ എന്നാൽ കുറ്റമില്ല. തെറ്റില്ല عَلَيْهِمَا അവർ രണ്ടാളുടെ മേൽ أَنْ يُصْلِحَا അവർ യോജിപ്പു(ഒത്തുതീർപ്പു-സന്ധി-നന്നാവൽ) ഉണ്ടാക്കുന്നതിന് بَيْنَهُمَا അവർ രണ്ടാൾക്കിടയിൽ صُلْحًا ഒരു യോജിപ്പ്, വല്ല ഒത്തുതീർപ്പും وَالصُّلْحُ യോജിപ്പാകട്ടെ خَيْرٌ ഉത്തമമാണ്, ഏറ്റം നല്ലതാണ് وَأُحْضِرَتِ തയ്യാറാക്ക (സന്നദ്ധമാക്ക) പ്പെടുകയും ചെയ്തിരിക്കുന്നു الأَنْفُسُ മനസ്സുകളിൽ, ആളുകൾക്ക് الشُّحَّ പിശുക്ക്ശീലം وَإِنْ تُحْسِنُوا നിങ്ങൾ നൻമ(ഗുണം) ചെയ്യു

ന്നപക്ഷം وَتَتَّقُوا നിങ്ങൾ സൂക്ഷിക്കുകയും فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപറ്റി خَبِيرًا സൂക്ഷ്മമായി അറിയുന്നവൻ ﴾129﴿ وَلَن تَسْتَطِيعُوا നിങ്ങൾക്ക് സാധ്യമാകുന്നതേയല്ല أَن تَعْدِلُوا നിങ്ങൾ നീതി പാലിക്കുവാൻ بَيْنَ النِّسَاءِ സ്ത്രീകൾക്കിടയിൽ وَلَوْ حَرَصْتُمْ നിങ്ങൾ അത്യാഗ്രഹിച്ചാലും ,മോഹിച്ചാലും فَلَا تَمِيلُوا അപ്പോൾ നിങ്ങൾ ചായ(മറിയ-ചരിയ)രുത് كُلَّ الْمَيْلِ മുഴുവൻ ചായ്‌വും فَتَذَرُوهَا അപ്പോൾ അവളെ നിങ്ങൾ വിട്ടുകളയും,വിട്ടേക്കും كَالْمُعَلَّقَةِ കെട്ടിയിടപ്പെട്ട (ബന്ധനത്തിലാക്കപ്പെട്ട) വളെപ്പോലെ وَإِن تُصْلِحُوا നിങ്ങൾ യോജിപ്പുണ്ടാക്കുന്ന (നന്നാക്കിത്തീർക്കുന്ന) പക്ഷം وَتَتَّقُوا നിങ്ങൾ സൂക്ഷിക്കുകയും فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു كَانَ غَفُورًا . വളരെ പൊറുക്കുന്നവനാകുന്നു رَحِيمًا കരുണാനിധി

---

وَإِن يَتَفَرَّقَا يُغْنِ ٱللَّهُ كُلًّا مِّن سَعَتِهِۦ ۚ وَكَانَ ٱللَّهُ وَٰسِعًا حَكِيمًا ﴿١٣٠﴾

**﴾130﴿ അവർ രണ്ടുപേരും (തമ്മിൽ) പിരിഞ്ഞുപോകുന്നുവെങ്കിലോ, (രണ്ടിൽ) എല്ലാ(ഓരോരു) വരെയും അല്ലാഹു അവന്റെ വിശാല കഴിവിനാൽ ധന്യരാക്കുന്നതാണ്.**

**അല്ലാഹു വിശാലനും, അഗാധജ്ഞനുമാകുന്നു.**

---

﴾130﴿ وَإِن يَتَفَرَّقَا അവർ രണ്ടാളും പിരിഞ്ഞെങ്കിൽ, വേറിട്ടാൽ يُغْنِ اللَّهُ അല്ലാഹു ധന്യരാക്കും (ആശ്രയിക്കാതാക്കും) كُلًّا എല്ലാവരെയും (ഓരോരുത്തരെയും) مِن سَعَتِهِ അവന്റെ വിശാല കഴിവിനാൽ, വിശാലത നിമിത്തം وَكَانَ اللَّهُ അല്ലാഹു ആകുന്നുതാനും وَاسِعًا വിശാലൻ حَكِيمًا അഗാധജ്ഞൻ, യുക്തിമാൻ.

---

കഴിഞ്ഞ വചനത്തിൽ സൂചിപ്പിക്കപ്പെട്ട ചോദ്യത്തിനുള്ള മറുപടിയായിട്ടാണ് ഈ വചനങ്ങൾ നിലകൊള്ളുന്നത്. ഭർത്താവും ഭാര്യയും തമ്മിലുണ്ടാവുന്ന പിണക്കം, ഒത്തുതീർപ്പ്, വേർപാട് എന്നിവയെപ്പററി മുമ്പ് വിവരിച്ചിട്ടില്ലാത്ത ചില ഉപദേശ നിർദ്ദേശങ്ങൾ ഈ വചനങ്ങളിൽ അടങ്ങിയിരിക്കുന്നു. ഭർത്താവ് തന്നോട് പിണക്കത്തിലാണെന്നോ, തന്നെ അവഗണിക്കുന്നുവെന്നോ ഒരു സ്ത്രീക്ക് മനസ്സിലായാൽ-അത് വർദ്ധിക്കുവാൻ കാരണമുണ്ടാക്കാതെ- രണ്ടാളും തമ്മിൽ യോജിക്കുന്നവിധം ഒരു ഒത്തുതീർപ്പുണ്ടാക്കി പരിഹരിക്കേണ്ടതാണെന്ന് അല്ലാഹു ഉപദേശിക്കുന്നു. ഒത്തുതീർപ്പ് നിർദ്ദേശം ഉന്നയിക്കുന്നത് ഏതുഭാഗത്ത് നിന്നായിരിക്കണം എന്ന് പറഞ്ഞിട്ടില്ല. ആദ്യം ഉന്നയിക്കുന്നത് ആരായിരിക്കുമോ അവരായിരിക്കും അതിൽ ശ്രേഷ്ഠ സ്ഥാനം അർഹിക്കുന്നവർ. ഒത്തുതീർപ്പിലുള്ള വ്യവസ്ഥകൾ രണ്ടാളും തമ്മിലോ,രണ്ടാളുടെയും പക്ഷക്കാർ തമ്മിലോ കൂടിയാലോചിച്ചു തയ്യാറാക്കാവുന്നതാകുന്നു. തമ്മിൽ യോജിപ്പുണ്ടാക്കുന്നതിന് കുറ്റമില്ല ( فَلَا جُنَاحَ عَلَيْهِمَا أَن يُصْلِحَا بَيْنَهُمَا ) എന്നാണ് ആദ്യം അല്ലാഹു പറഞ്ഞ

തെങ്കിലും തുടർന്നുകൊണ്ട് യോജിപ്പാണ് ഏറ്റവും നല്ലത് ( وَالصُّلْحُ خَيْرٌ ) എന്ന് പറഞ്ഞിരിക്കകൊണ്ട് ഒത്തുതീർപ്പിന് സാധ്യത ഇല്ലെങ്കിലേ മറ്റു മാർഗങ്ങൾ സ്വീകരിക്കേണ്ടതുള്ളൂവെന്ന് വ്യക്തമാകുന്നു. ഒത്തുതീർപ്പുണ്ടാകാത്ത പക്ഷം, അത് പരസ്പരം വേർപാടിലാണല്ലോ കലാശിക്കുക; അഥവാ വിവാഹമോചനത്തിലേക്ക്. അതാകട്ടെ, അവസാനത്തെ കയ്യും, മതത്തിൽ വെറുക്കപ്പെട്ട കാര്യവുമാണ്. ഏതെങ്കിലും ഒരു ഭാഗത്തു നിന്നോ, രണ്ടു ഭാഗത്തു നിന്നും തന്നെയോ ചില വിട്ടുവീഴ്ചകൾ കൂടാതെ ഒത്തുതീർപ്പുണ്ടാകുകയില്ല. എന്നാൽ, ഒരു ഭാഗത്തു നിന്നുണ്ടാകുന്ന വിട്ടുവീഴ്ചയെ അതിന്റെ അവകാശം മറ്റേ ഭാഗത്തിനു അടിയറവെക്കലായോ, അതിനു കൈക്കൂലി കൊടുക്കലായോ വ്യാഖ്യാനിക്കേണ്ടതില്ല എന്നൊരു സൂചനകൂടി 'രണ്ടുകൂട്ടരും തങ്ങൾക്കിടയിൽ യോജിപ്പുണ്ടാക്കുന്നതിൽ തെറ്റില്ല ( فَلَا جُنَاحَ عَلَيْهِمَا....... ) എന്ന വാക്യത്തിൽ അടങ്ങിയിരിക്കാം. والله اعلم

ഒത്തുതീർപ്പു വ്യവസ്ഥകളെപ്പറ്റി കൂടുതലൊന്നും പറയാതെ, അത് സന്ദർഭത്തിനൊത്തവണ്ണം ചെയ്തുകൊള്ളുവാൻ അല്ലാഹു ഭാര്യാഭർത്താക്കൾക്ക് വിട്ടുകൊടുത്തിരിക്കുകയാണ്. വ്യക്തികളുടെയും പരിതഃസ്ഥിതികളുടെയും നിലപാട് കണക്കിലെടുത്തുകൊണ്ടുള്ള വ്യവസ്ഥകളാണല്ലോ പ്രായോഗികമാകുക. ഭാര്യയുടെ അനാരോഗ്യം വൈരൂപ്യം, സ്വഭാവദോഷം, അപ്രാപ്തി , വന്ധ്യത എന്നിങ്ങനെയുള്ള ചില കാരണങ്ങളായിരിക്കും പലപ്പോഴും പിണക്കത്തിനും, അവഗണനക്കും ഹേതുവാകുന്നത്. ഇങ്ങിനെ വരുമ്പോൾ അവന് വേറെ വിവാഹം കഴിക്കുവാൻ ആഗ്രഹമോ അത്യാവശ്യകതയോ നേരിട്ടേക്കും. അതേ സമയത്ത് രണ്ടു പേരുമോ , ഒരാളോ, ദരിദ്രരോ, ധനികരോ ആയിരിക്കുകയും ചെയ്യും. ഇതുപോലെയുള്ള സ്ഥിതി വിശേഷങ്ങളെല്ലാം കണക്കിലെടുത്തുകൊണ്ടായിരിക്കണം ഒത്തുതീർപ്പ്. ഭക്ഷണം, പാർപ്പിടം , വസ്ത്രം മുതലായ ഭർത്താവിൽ നിന്ന് കിട്ടേണ്ടുന്ന വകകളിൽ വല്ലതും വിട്ടുകൊടുക്കുക; ഒന്നിലധികം ഭാര്യമാരുള്ള ഭർത്താവ് ഓരോ ഭാര്യയുടെ അടുക്കലും താമസിക്കുവാൻ നിശ്ചയിച്ചിട്ടുള്ള ഊഴത്തിൽ ഇളവ് അനുവദിക്കുക; പുതിയ വിവാഹം കഴിക്കുന്നതിൽ പ്രതിഷേധം പ്രകടിപ്പിക്കാതിരിക്കുക എന്നിങ്ങനെ പലതും സ്ത്രീയുടെ ഭാഗത്തുനിന്നുണ്ടാകേണ്ടുന്ന വിട്ടുവീഴ്ചകളായിരിക്കും.

നബി തിരുമേനിﷺ അവിടുത്തെ പത്നിമാർക്കിടയിൽ കൃത്യമായ ഊഴം നിശ്ചയിച്ചുകൊണ്ടായിരുന്നു അവരുടെ അടുക്കൽ താമസിച്ചിരുന്നത്. എന്നാലും ദിവസം ഒരു പ്രാവശ്യം എല്ലാവരുടെ അടുക്കലും ചെന്നുപോരുകയും പതിവായിരുന്നു. ഊഴപ്രകാരമുള്ള ദിവസങ്ങളിലേ ആരുമായും സമീപനമുണ്ടാകുകയുള്ളൂ. സൗദാ ( റ) ക്കു വാർദ്ധക്യവും അനാരോഗ്യവും സംഭവിച്ചപ്പോൾ, റസൂൽﷺ തന്നെ വിവാഹമോചനം ചെയ്തേക്കുമോ എന്ന് അവർക്ക് സംശയം തോന്നി. അവർ നബിയോടു ഇങ്ങിനെ ഉണർത്തി: 'എനിക്ക് എനി ഒരു ഭർത്താവിന്റെ ആവശ്യമില്ല. അങ്ങയുടെ പത്നിമാരിൽ ഒരുത്തിയായിക്കൊണ്ട് പരലോകത്ത് ഒരുമിച്ചു കൂടുവാൻ ഞാൻ വളരെ ആഗ്രഹിക്കുന്നു താനും . എന്റെ ഊഴം ഞാൻ ആഇശാക്കു വിട്ടു കൊടുക്കുന്നു. അവിടുന്ന് എന്നെ വേർപ്പെടുത്തി വിടാതെ സ്വീകരിച്ചുകൊണ്ടിരിക്കണം' . അങ്ങനെ, സൗദാ (റ) യുടെ ദിവസങ്ങളിലും തിരുമേനി ആഇശഃ (റ) യുടെ കൂടെ താമസിച്ചു പോരുകയുണ്ടായി. പ്രധാനപ്പെട്ട എല്ലാ ഹദീഥ് പണ്ഡിതൻമാരും ഈ വിവരം രേഖപ്പെടുത്തിക്കാണാം. ഇതുപോലെ, ഭാര്യ വന്ധ്യയായിരിക്കുകയോ, വാർദ്ധക്യവും അനാരോഗ്യവും പിടിപെട്ടവളായിരിക്കുകയോ നിമിത്തം ഭർത്താവ് മറ്റൊരു വിവാഹത്തിനോ, അവളെ പിരിച്ചുവിടാനോ ആലോചി

ക്കുന്ന സന്ദർഭങ്ങളിൽ; മഹ്ർ, നിത്യ ചിലവുകൾ , ദാമ്പത്യാവകാശം ആദിയായവയിൽ വിട്ടുവീഴ്ച ചെയ്തുകൊടുത്തുകൊണ്ട് അതേവരെ കഴിഞ്ഞുപോന്ന വിവാഹബന്ധം തുടർന്നു പോകുവാൻ ഇരുകൂട്ടരും തമ്മിൽ യോജിപ്പ് വ്യവസ്ഥയുണ്ടാക്കുന്നത് സംബന്ധിച്ചതാണ് ഇവിടെ (128-ാം വചനത്തിൽ) പ്രസ്താവിക്കുന്നതെന്നും, ഇതിൽ ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ ഭിന്നാഭിപ്രായമുള്ളതായി അറിയുന്നില്ലെന്നും പല രിവായത്തുകളും ഉദ്ധരിച്ചുകൊണ്ട് ഇബ്നു കഥീർ (റ) പ്രസ്താവിച്ചിരിക്കുന്നു.

ഒത്തുതീർപ്പിനെപ്പറ്റി പ്രസ്താവിച്ചശേഷം മനുഷ്യമനസ്സുകളിൽ നിന്ന് വേറിട്ടുപോകാതെ സദാ അതിൽ തങ്ങി നിൽക്കുന്ന ഒരു സഹജശീലമാണ് പിശുക്ക് എന്ന് അല്ലാഹു പ്രസ്താവിക്കുന്നു. പിശുക്ക് എന്ന് അർത്ഥം കൽപിച്ചത് شُحَّ (ശുഹ്ഹ്) എന്ന പദത്തിനാണ്. അധീനത്തിലുള്ളത് ചിലവഴിക്കുന്നതിലുള്ള ലുബ്ധതക്കു പുറമെ, കൂടുതൽ ലഭിക്കുവാനുള്ള ആർത്തിയും കൂടി ഉണ്ടായിരിക്കുമ്പോഴാണ് അതിന് 'ശുഹ്ഹ്' എന്ന് പറയപ്പെടുക. വളരെ ശ്രദ്ധേയമായ ഒരു വസ്തുതയാണ് ഈ വാക്യത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നത്. രണ്ടുകൂട്ടർ തമ്മിലുണ്ടാകുന്ന ഭിന്നിപ്പ് അവസാനിക്കേണമെങ്കിൽ അന്യോന്യം വിട്ടുവീഴ്ചയും, ഔദാര്യ മനഃസ്ഥിതിയും അനിവാര്യമാണല്ലോ. അതാകട്ടെ പൊതുവിൽ മനഃപ്രയാസം ഉളവാക്കുന്ന കാര്യവുമാണ്. അതുകൊണ്ട് കുറേയൊക്കെ മനഃപ്രയാസം തോന്നിയാലും സങ്കുചിത മനഃസ്ഥിതി പ്രകടിപ്പിക്കാതെ ഓരോരുത്തരും സ്വന്തം ഭാഗത്ത് നിന്ന് കഴിയുന്നത്ര നീക്കുപോക്കുകൾക്ക് തയ്യാറാവുകയും, മറുഭാഗത്ത് നിന്നുണ്ടാകുന്ന നീക്കങ്ങളിൽ കുറേയൊക്കെ പോരായ്മകൾ ഉണ്ടായാലും അതിന്റെ നേരെ കണ്ണടയ്ക്കുകയും ചെയ്യണം. എന്നാലെ തമ്മിൽ യോജിപ്പിലെത്താൻ കഴിയുകയുള്ളൂവെന്നാണിത് സൂചിപ്പിക്കുന്നത്. പ്രശ്നം ശുഭകരമായി കലാശിക്കുന്നതിന് ഉതകുന്ന നൻമകൾ ചെയ്യുകയും, അതിന് ദോഷകരമായ തിൻമകളൊന്നും ചെയ്യാതെ സൂക്ഷിക്കുകയും ചെയ്താൽ, അല്ലാഹു അതെല്ലാം ശരിക്കും അറിയുകയും, കണക്കിലെടുക്കുകയും, തക്ക പ്രതിഫലം നൽകുകയും ചെയ്യുന്നതാണെന്നുകൂടി ഉണർത്തിയിരിക്കുന്നു. (وَإِنْ تُحْسِنُوا وَتَتَّقُوا .....)

ഒത്തുതീർപ്പിനെപ്പറ്റി പലതും പ്രസ്താവിച്ചശേഷം (129-ാം വചനത്തിൽ) വളരെ ശ്രദ്ധേയമായ മറ്റൊരു കാര്യം കൂടി അല്ലാഹു ഉണർത്തുന്നു. നിങ്ങൾക്ക് അത്യാഗ്രഹമുണ്ടായാൽ തന്നെയും സ്ത്രീകൾക്കിടയിൽ നീതി പാലിക്കുവാൻ - പരിപൂർണമായ നീതി പാലനം നടത്തുവാൻ --- മനുഷ്യരായ നിങ്ങൾക്ക് സാധ്യമല്ലതന്നെ (وَلَنْ تَسْتَطِيعُوا أَنْ تَعْدِلُوا ...) എന്ന് അല്ലാഹു തീർത്തു പറയുന്നു. അതുകൊണ്ട് കഴിവുള്ളിടത്തോളം നീതി പാലിക്കണമെന്നേ നിങ്ങളോട് കൽപിക്കുന്നുള്ളൂ- നിങ്ങളുടെ കഴിവിന്നതീതമായ നീതിപാലനം നടത്തുവാൻ കൽപ്പിക്കുന്നില്ല— എന്നത്രേ ഈ വാക്യം ധ്വനിപ്പിക്കുന്നത്. എന്നുവെച്ച് ചിലരുടെ നേരെ പ്രത്യേകം ചായ്‌വുണ്ടായിത്തീരുകയും, മറ്റേവരെ കെട്ടിയിട്ടപോലെ കുടുക്കിലാക്കി വിഷമിപ്പിക്കുകയും ചെയ്യരുത് (فَلَا تَمِيلُوا كُلَّ الْمَيْلِ فَتَذَرُوهَا كَالْمُعَلَّقَةِ) എന്ന് പ്രത്യേകം വിരോധിക്കുകയും ചെയ്തിരിക്കുന്നു. كَالْمُعَلَّقَةِ ( കെട്ടിയിടപ്പെട്ടവളെപ്പോലെ) എന്ന് പറഞ്ഞതിന്റെ താൽപര്യം, നിയമപ്രകാരം വിവാഹിതയാണെങ്കിലും ഫലത്തിൽ വിവാഹിതയോ, മോചിതയോ അല്ലാത്തവിധം ബന്ധനത്തിൽ അകപ്പെട്ടവൾ എന്നാണ്.

സ്വഭാവഗുണം, ഭർത്തൃസ്നേഹം, സംസാരശൈലി, സൗന്ദര്യം, ആരോഗ്യം, അറിവ്, കാര്യപ്രാപ്തി എന്നിങ്ങനെയുള്ള പലഗുണങ്ങളുടെ തോതനുസരിച്ചായിരിക്കും ഭാര്യാ

ഭർത്താക്കൾ തമ്മിലുള്ള സ്നേഹബന്ധവും ഇണക്കവും. പ്രസ്തുത ഗുണങ്ങളിലാണെങ്കിൽ, എല്ലാവരും ഒരേ തരക്കാരായിരിക്കുകയുമില്ല. സ്വാഭാവികമായ ഇക്കാരണത്താൽ, ഒന്നിലധികം ഭാര്യമാരുള്ള ഒരാൾക്ക് എല്ലാ നിലക്കും എല്ലാവരോടും ശരിക്കും തുല്യമായി പെരുമാറുവാൻ കഴിയുകയില്ലെന്നു സ്പഷ്ടമാകുന്നു. എന്നാൽ ഭക്ഷണം ,വസ്ത്രം, ഒന്നിച്ചുള്ള താമസം, ജീവിത സൗകര്യങ്ങൾ മുതലായ പല കാര്യങ്ങളിലും തുല്യ നില കൈകൊള്ളുവാൻ പ്രയാസവുമില്ല. സ്ത്രീകൾക്കിടയിൽ പരിപൂർണമായ നീതിപാലിക്കുക സാധ്യമല്ലെന്നും അതുകൊണ്ട് കഴിയുന്നിടത്തോളം നീതിപാലിക്കലാണ് നിർബന്ധമുള്ളതെന്നും, നീതിപാലിക്കുവാൻ കഴിയുന്ന വിഷയങ്ങളിൽ എല്ലാവരോടും തുല്യ നില പ്രകടമാക്കണമെന്നും, അതിൽ പക്ഷഭേദം കാണിക്കുവാൻ പാടില്ലെന്നുമാണ് ഇപ്പറഞ്ഞതിന്റെ ചുരുക്കം. ഈ വചനവും അല്ലാഹു അവസാനിപ്പിച്ചത് നോക്കുക . 'നിങ്ങൾ യോജിച്ചു നന്നായി തീരുകയും സൂക്ഷിക്കുകയും ചെയ്യുന്ന പക്ഷം അല്ലാഹു വളരെ പൊറുക്കുന്നവനും കാരുണ്യമുള്ളവനുമാണ്' . കഴിയുന്നത്ര ക്ഷമിച്ചും, സഹിച്ചും, വിട്ടുവീഴ്ച ചെയ്തും തമ്മിൽ യോജിക്കുവാൻ ശ്രമിക്കണം. അതിൽ ആരും വിലങ്ങു നിൽക്കരുത്. അങ്ങിനെ ചെയ്താൽ അല്ലാഹു നിങ്ങൾക്ക് പാപമോചനം നൽകുകയും നിങ്ങളുടെ നേരെ കരുണ കാണിക്കുകയും ചെയ്യുമെന്നുള്ള ഒരു വാഗ്ദാനമാണിത്.

ആഇശാ (റ) പ്രസ്താവിക്കുന്നു: റസൂൽ തിരുമേനിﷺ അവിടുത്തെ ഭാര്യമാർക്കിടയിൽ ഭാഗിക്കുകയും (ഓരോരുത്തരുടെയും അടുക്കൽ താമസിക്കുന്നതിനുള്ള ഊഴം കണക്കാക്കുകയും), അതിൽ നീതി പാലിക്കുകയും ചെയ്തിരുന്നു. എന്നിട്ട് പിന്നെയും അവിടുന്നു പറയും: 'അല്ലാഹുവേ, ഇത് എനിക്ക് കഴിയാവുന്ന കാര്യത്തിലുള്ള എന്റെ ഭാഗിക്കലാണ്. അതുകൊണ്ട് നിനക്കു കഴിയുന്നതും, എനിക്കു കഴിയാത്തതുമായ കാര്യത്തിൽ നീ എന്നെ കുറ്റപ്പെടുത്തരുതേ!'. (അ ; ദാ; ജ; തി; ന ) നബിﷺ അരുളി ചെയ്തതായി അബൂഹുറയ്റഃ (റ) പറയുന്നു: ഒരാൾക്ക് രണ്ടു ഭാര്യമാരുണ്ടായിരുന്നിട്ട് അവൻ അവരിൽ ഒരുവളിലേക്ക് ചാഞ്ഞാൽ , ക്വിയാമത്ത് നാളിൽ അവന്റെ രണ്ടു പക്ഷങ്ങളിൽ ഒന്നു ചരിഞ്ഞുംകൊണ്ട് അവൻ വരുന്നതാണ്. (അ ; ദാ; ജ; തി; ന ) എല്ലാ ഭാര്യമാരുമായുള്ള പെരുമാറ്റങ്ങൾ തികച്ചും പക്ഷഭേദം തോന്നാത്ത വിധത്തിലായിരിക്കുവാൻ സൂക്ഷിക്കണമെന്ന് ചുരുക്കത്തിൽ പറയാം.

സന്ദർഭവശാൽ ഒരു സംഗതി ഇവിടെ ഉണർത്തുന്നത് ആവശ്യമെന്ന് കരുതുന്നു. ഈ സൂറത്തിലെ 3-ാം വചനവും, ബലപ്പെട്ട പല ഹദീഥുകളും മുഖേന സ്ഥാപിതമായതും , ഇസ്ലാമിന്റെ ആദ്യ കാലം തൊട്ട് അടുത്ത കാലം വരെ മുസ്ലിംകൾക്കിടയിൽ ഭിന്നാഭിപ്രായമുണ്ടായിട്ടില്ലാത്തതുമായ ബഹുഭാര്യാത്വത്തെ -വേണ്ടിവന്നാൽ ഒരു പുരുഷന് ഒന്നു മുതൽ നാലു വരെ ഭാര്യമാരെ സ്വീകരിക്കാമെന്ന നിയമത്തെ- ഇപ്പോൾ ചില മുസ്ലിം പണ്ഡിത വേഷധാരികൾ വിമർശിച്ചും, ദുർവ്യാഖ്യാനം ചെയ്തും വരുന്നത് പലർക്കും അറിയാവുന്നതാണ്. ഇസ്ലാമിക നിയമങ്ങളെ കഴിവതും ആധുനിക ചിന്താഗതികൾക്കും, അനിസ്ലാമിക സംസ്കാരങ്ങൾക്കും ഒപ്പിച്ചു വ്യാഖ്യാനിക്കുവാനുള്ള താൽപര്യമാണ് യഥാർത്ഥത്തിൽ ഇതിന്റെ പിന്നിലുള്ള പ്രേരണയെങ്കിലും ക്വുർആന്റെയൊ ഹദീഥിന്റെയോ പിൻബലം തങ്ങൾക്കുണ്ടെന്ന് വരുത്തിത്തീർക്കാത്ത പക്ഷം മുസ്ലിംകൾക്കിടയിൽ അത് വിലപ്പോകുകയില്ലല്ലോ. ക്വുർആന്റെ പിൻബലമുണ്ടെന്ന് സമർത്ഥിക്കാൻ പറ്റിയാൽ പിന്നെ ഹദീഥ് ഒരു പ്രശ്നമാകുന്നതല്ല. കാരണം, അത് ക്വുർആന് വിരുദ്ധമാണെന്ന് പറയുക മാത്രമേ പിന്നീട് ആവശ്യമുള്ളൂ. അങ്ങനെ വളരെ പരതി നോക്കിയശേഷം- ഈ വിഷയകമായി ക്വുർആൻ ആവിഷ്കരിച്ച ആ നിയമത്തിന്റെ

അന്തഃസ്സത്ത തങ്ങൾ കണ്ടുപിടിച്ചുവെന്ന അഭിമാനത്തോടെ – അവർ തങ്ങൾക്കനുകൂലമായി കണ്ടെത്തിയ ഒരു വാക്യമാണ് ഈ ആയത്തിലെ وَلَن تَسْتَطِيعُوا أَن تَعْدِلُوا بَيْنَ النِّسَاءِ وَلَوْ حَرَصْتُمْ (നിങ്ങൾക്ക് അത്യാഗ്രഹമുണ്ടായിരുന്നാലും സ്ത്രീകൾക്കിടയിൽ നിങ്ങൾക്ക് നീതിപാലിക്കുക സാധ്യമല്ല തന്നെ ) എന്ന വാക്യം.

3-ാം വചനത്തിൽ ബഹുഭാര്യാത്വത്തിനു അനുമതി നൽകിയപ്പോൾ 'നിങ്ങൾ നീതി പാലിക്കുകയില്ലെന്ന് ഭയപ്പെട്ടാൽ ഒരു സ്ത്രീയെ മാത്രം വിവാഹം ചെയ്യേണ്ടതാണ്.' (فَإِنْ خِفْتُمْ أَلَّا تَعْدِلُوا فَوَاحِدَةً) എന്ന് അല്ലാഹു പറഞ്ഞിരിക്കുന്നു. സ്ത്രീകൾക്കിടയിൽ നീതി പാലിക്കാൻ നിങ്ങൾക്ക് കഴിയുകയില്ലെന്ന് ഇവിടെ ഉറപ്പിച്ചു പറയുന്ന സ്ഥിതിക്ക് മനുഷ്യന് പാലിക്കുവാൻ സാദ്ധ്യമല്ലാത്ത ഒരു നിബന്ധനയോടുകൂടിയാണ് ഒന്നിലധികം സ്ത്രീകളെ വിവാഹം ചെയ്യാമെന്ന് അവിടെ പ്രസ്താവിച്ചത് എന്ന് വ്യക്തമാണ്. അതായത്, ഒന്നിലധികം ഭാര്യമാരെ സ്വീകരിക്കുവാൻ പാടില്ലെന്നാണ് ഇസ്‌ലാമിന്റെ സ്ഥിരമായ സിദ്ധാന്തം. ഒഴിച്ചുകൂടാത്ത സന്ദർഭം നേരിട്ടാൽ , കേവലം അസാദ്ധ്യമായ ഒരു നിബന്ധന ചുമത്തികൊണ്ട് ഒരു നാമമാത്ര അനുവാദം നൽകിയിരിക്കുകയാണ് ഈ വിഷയത്തിൽ ക്വുർആൻ ചെയ്തിരിക്കുന്നത്. എന്നിങ്ങനെയാണ് ഇവർ സമർത്ഥിക്കുന്നത്. പാവങ്ങൾ! ഇവരുടെ സമർത്ഥനം കണ്ടാൽ തോന്നും , ക്വുർആനിലെ ചില നിയമങ്ങൾ സാങ്കൽപികമാണ്- പ്രയോഗത്തിൽ വരുത്തുവാൻ സാധ്യമായതല്ല- എന്ന് معاذالله വാസ്തവത്തിൽ ഈ സമർത്ഥനം ഒരു ഉപായം - അജ്ഞത- മാത്രമാണെന്ന് ഇതേ വാക്യത്തിന്റെ തൊട്ട വാക്യം കൂടി വായിക്കുന്ന പക്ഷം അനുകരണ ലഹരിയും ആധുനിക ഭ്രമവും പിടിപെടാത്ത ആർക്കും മനസ്സിലാകുന്നതാണ്. 'എന്നാൽ നിങ്ങൾ ഒരു പക്ഷത്തേക്ക് മുഴുവനും അങ്ങ് ചായുകയും , മറ്റേവളെ കെട്ടിയിടപ്പെട്ടപോലെ ആക്കിതീർക്കുകയും ചെയ്യരുത് (...فَلَا تَمِيلُوا كُلَّ الْمَيْلِ ( എന്നാണല്ലോ അല്ലാഹു പിന്നീട് പറഞ്ഞത്. സ്ത്രീകൾക്കിടയിൽ എല്ലാനിലക്കും പരിപൂർണമായി നീതി പാലിക്കുക മനുഷ്യർക്ക് സാധ്യമല്ല. അതുകൊണ്ട് സാധിക്കുന്നത്ര നീതി പാലിക്കണം. ഒരു പക്ഷത്തേക്ക് മുഴുവൻ ചായുകയും, മറ്റേ പക്ഷത്തോട് നീതികേട് കാണിക്കുകയും ചെയ്യരുത് എന്നല്ലാതെ മറ്റെന്താണ് ഇതിനർത്ഥം?!. ഒന്നിലധികം ഭാര്യമാരെ സ്വീകരിക്കുന്നതിന് മുൻ ആയത്തിൽ ഒരു നിബന്ധനയെന്നോണം നിശ്ചയിച്ച നീതിപാലനവും ഇതേ അർത്ഥത്തിൽ തന്നെയാണെന്നുള്ളത് നീതിപാലിക്കാൻ കഴിയാത്തത് ഏതുതരം കാര്യങ്ങളിലാണെന്നും നാം മുമ്പ് വിവരിച്ചു കഴിഞ്ഞതാണ്.

ശരി, മുകളിൽ വിവരിച്ച പ്രകാരമുള്ള ഒത്തുതീർപ്പുകളൊന്നും സാധ്യമാകാതെ വരുകയും, ഭിന്നിപ്പും അവഗണനയും നിലവിലുണ്ടായിരിക്കുകയും ചെയ്താൽ, അവസാനത്തെ പോംവഴി അവർ തമ്മിലുള്ള വിവാഹബന്ധം അവസാനിപ്പിക്കലാണല്ലോ. നിയമാനുവാദമുണ്ടെങ്കിലും അല്ലാഹുവിങ്കൽ വെറുപ്പായ ഒരു കാര്യമാണിത്. മറ്റു നിവൃത്തികളില്ലെങ്കിൽ അത് ചെയ്തുകൊള്ളാമെന്ന് 130-ാം വചനത്തിൽ അല്ലാഹു സൂചിപ്പിക്കുന്നു. അങ്ങനെ വിവാഹമോചനം നടത്തി ഇരുകൂട്ടരും -ഭർത്താവും ഭാര്യയും- പിരിയേണ്ടി വരുന്ന പക്ഷം, അവൾക്ക് അവന്റെയും അവന് അവളുടെയും ആശ്രയം കൂടാതെ അല്ലാഹു കഴിച്ചുകൂട്ടുമെന്ന് വാഗ്ദാനവും ചെയ്തിരിക്കുന്നു. പരസ്പരം യോജിപ്പിനുള്ളമാർഗങ്ങളൊന്നും സ്വീകരിക്കാതെയും, വിട്ടുവീഴ്ചകൾക്ക് തയ്യാറില്ലാതെയും വാശിപിടിച്ചു തെറ്റിപ്പിരിയുന്ന പക്ഷം, അല്ലാഹുവിന്റെ ഭാഗത്തുനിന്നുള്ള ഈ വാഗ്ദാനം പ്രതീക്ഷിക്കേണ്ടതില്ലെന്നുള്ള ഒരു സൂചനയും അതിൽ അന്തർഭവിച്ചിട്ടുള്ളതായി കാണാം . പലപ്പോഴും അനുഭവത്തിൽ കാണപ്പെടാറുള്ളതുമാണിത്. والله اعلم

| | |
|---|---|
| وَلِلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلْأَرْضِۗ | ﴾131﴿ അല്ലാഹുവിനുള്ളതാണ് ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും, (എല്ലാം). |
| وَلَقَدْ وَصَّيْنَا ٱلَّذِينَ أُوتُوا۟ ٱلْكِتَٰبَ مِن قَبْلِكُمْ وَإِيَّاكُمْ | നിങ്ങൾക്കു മുമ്പ് (വേദ) ഗ്രന്ഥം നൽകപ്പെട്ടവരോടും, നിങ്ങളോടും നാം 'വസ്വിയ്യത്തു ' ചെയ്കയുണ്ടായിട്ടുണ്ട്. |
| أَنِ ٱتَّقُوا۟ ٱللَّهَۚ وَإِن تَكْفُرُوا۟ | നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കണമെന്ന്. |
| فَإِنَّ لِلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلْأَرْضِۚ | നിങ്ങൾ അവിശ്വസിക്കുന്നുവെങ്കിലോ, എന്നാൽ (അറിയുക) നിശ്ചയമായും, അല്ലാഹുവിനുള്ളതാണ് ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (എല്ലാം). |
| وَكَانَ ٱللَّهُ غَنِيًّا حَمِيدًا ﴿١٣١﴾ | അല്ലാഹു (പരാശ്രയമില്ലാത്ത ) ധന്യനും, സ്തുത്യർഹനുമാകുന്നു. |
| وَلِلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلْأَرْضِۚ | ﴾132﴿ അല്ലാഹുവിനുള്ളതാണ് ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (എല്ലാം). |
| وَكَفَىٰ بِٱللَّهِ وَكِيلًا ﴿١٣٢﴾ | കൈകാര്യം ഏറ്റെടുക്കുന്നതിനായി അല്ലാഹു തന്നെ മതി.! |

﴾131﴿ وَلِلَّهِ അല്ലാഹുവിനുള്ളതാണ് مَافِي السَّمَاوَاتِ ആകാശങ്ങളിലുള്ളതും وَمَافِي الأَرْضِ ഭൂമിയിലുള്ളതും وَلَقَدْ وَصَّيْنَا തീർച്ചയായും നാം വസ്വിയ്യത്ത് ചെയ്തിട്ടുണ്ട്. الَّذِينَ أُوتُوا നൽകപ്പെട്ടവരോട് الْكِتَابَ (വേദ) ഗ്രന്ഥം مِنْ قَبْلِكُمْ നിങ്ങളുടെ മുമ്പ് وَإِيَّاكُمْ നിങ്ങളോടും أَنِ اتَّقُوا നിങ്ങൾ സൂക്ഷിക്കണമെന്ന് اللَّهَ അല്ലാഹുവിനെ وَإِنْ تَكْفُرُوا നിങ്ങൾ അവിശ്വസിക്കുന്നുവെങ്കിൽ فَإِنَّ لِلَّهِ . എന്നാൽ നിശ്ചയമായും അല്ലാഹുവിനാണ് مَافِي السَّمَاوَاتِ ആകാശങ്ങളിലുള്ളതും وَمَافِي الأَرْضِ ഭൂമിയിലുള്ളതും وَكَانَ اللَّهُ അല്ലാഹു ആകുന്നു غَنِيًّا ധന്യൻ, അനാശ്രയൻ, حَمِيدًا സ്തുത്യർഹൻ, സ്തുതിക്കപ്പെടുന്നവൻ. ﴾132﴿ وَلِلَّهِ അല്ലാഹുവിനാണ് مَافِي السَّمَاوَاتِ ആകാശങ്ങളിലുള്ളതും وَمَافِي الأَرْضِ ഭൂമിയിലുള്ളതും وَكَفَى بِاللَّهِ അല്ലാഹു (തന്നെ) മതി وَكِيلًا ഏറ്റെടുക്കുന്നവനായി, ഏൽപ്പിക്കപ്പെടുന്നവൻ.

അല്ലാഹുവിന്റെ എല്ലാ കൽപനാ നിർദ്ദേശങ്ങൾക്കും, ശാസനകൾക്കും പരമാടിസ്ഥാനമായി നിലകൊള്ളുന്ന ഒരു യാഥാർത്ഥ്യം , അഥവാ യാഥാർത്ഥ്യങ്ങളുടെയെല്ലാം മൂല

മായ യാഥാർത്ഥ്യം അഖിലാണ്ഡ വസ്തുക്കളെല്ലാം അല്ലാഹുവിന്റെതാണ് ( لِلَّهِ مَا فِي السَّمَاوَاتِ وَمَا فِي الأَرْضِ ) എന്നുള്ളതത്രെ. അതെ, എല്ലാം അവന്റെ സൃഷ്ടി, അവന്റെ ഉടമസ്ഥതയിൽ, അവന്റെ നിയന്ത്രണം, അവന്റെ അവകാശാധികാരം.ഈ യാഥാർത്ഥ്യത്തെക്കുറിച്ചു മനുഷ്യൻ സദാ ബോധവാനായിരിക്കേണ്ടതുകൊണ്ടാണ് ഇക്കാര്യം പലപ്പോഴും അല്ലാഹു ആവർത്തിച്ചാവർത്തിച്ചു ഓർമിപ്പിക്കുന്നത് (ولله الحجة البالغة)

إِن يَشَأْ يُذْهِبْكُمْ أَيُّهَا ٱلنَّاسُ وَيَأْتِ بِـَٔاخَرِينَ ۚ وَكَانَ ٱللَّهُ عَلَىٰ ذَٰلِكَ قَدِيرًا ﴿١٣٣﴾

**﴾133﴿ അവൻ ഉദ്ദേശിക്കുന്ന പക്ഷം- മനുഷ്യരേ- നിങ്ങളെ അവൻ നീക്കം ചെയ്യുകയും, മറ്റൊരു കൂട്ടരെ കൊണ്ടുവരികയും, ചെയ്യുന്നതാണ്.**

**അല്ലാഹു അതിന് കഴിവുള്ളവനുമാകുന്നു.**

---

﴾133﴿ إِنْ يَشَأْ അവൻ ഉദ്ദേശിക്കുന്ന പക്ഷം يُذْهِبْكُمْ നിങ്ങളെ പോക്കിക്കളയും (നീക്കം ചെയ്യും) أَيُّهَا النَّاسُ മനുഷ്യരേ وَيَأْتِ വരുകയും ചെയ്യും بِآخَرِينَ വേറൊരു കൂട്ടരെകൊണ്ടു وَكَانَ اللَّهُ അല്ലാഹു ആകുന്നുതാനും عَلَى ذَٰلِكَ അതിന്, അതിന്റെ മേൽ قَدِيرًا കഴിവുള്ളവൻ

---

അതെ, അതിൽ ഒട്ടും സംശയിക്കേണ്ട. പക്ഷേ, അതിമഹത്തായ ചില ഉദ്ദേശ്യ ലക്ഷ്യങ്ങളെ മുൻനിർത്തി അങ്ങിനെ ചെയ്യാൻ അവൻ ഉദ്ദേശിച്ചിട്ടില്ലാത്തതുകൊണ്ട് അത് സംഭവിക്കുന്നില്ലെന്ന് മാത്രം. (47: 38; 35: 16 മുതലായ വചനങ്ങളും വ്യാഖ്യാനങ്ങളും നോക്കുക)

مَّن كَانَ يُرِيدُ ثَوَابَ ٱلدُّنْيَا فَعِندَ ٱللَّهِ ثَوَابُ ٱلدُّنْيَا وَٱلْـَٔاخِرَةِ ۚ وَكَانَ ٱللَّهُ سَمِيعًۢا بَصِيرًا ﴿١٣٤﴾

**﴾134﴿ ആരെങ്കിലും ഇഹത്തിലെ പ്രതിഫലത്തെ ഉദ്ദേശിക്കുന്നതായാൽ, അല്ലാഹുവിന്റെ പക്കൽ , ഇഹത്തിലെയും പരത്തിലെയും പ്രതിഫലമുണ്ട് (എന്ന് അവൻ അറിഞ്ഞുകൊള്ളട്ടെ) അല്ലാഹു (എല്ലാം) കേൾക്കുന്നവനും , കാണുന്നവനും ആകുന്നു.**

---

﴾134﴿ مَنْ كَانَ ആരെങ്കിലും ആയാൽ يُرِيدُ ഉദ്ദേശിക്കുന്നു ثَوَابَ الدُّنْيَا ഇഹത്തിലെ പ്രതിഫലം فَعِنْدَ اللَّهِ എന്നാൽ അല്ലാഹുവിന്റെപക്കലുണ്ട് ثَوَابُ الدُّنْيَا ഇഹത്തിലെ പ്രതിഫലം وَالآخِرَةِ പരത്തിലെയും وَكَانَ اللَّهُ അല്ലാഹു ആകുന്നു سَمِيعًا കേൾക്കുന്നവൻ بَصِيرًا കാണുന്നവൻ

---

അൽബക്വറഃ 200, 201; ശൂറാ : 20 എന്നീ വചനങ്ങളും വ്യാഖ്യാനവും നോക്കുക.

## വിഭാഗം - 20

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ كُونُوا۟ قَوَّٰمِينَ بِٱلْقِسْطِ شُهَدَآءَ لِلَّهِ وَلَوْ عَلَىٰٓ أَنفُسِكُمْ أَوِ ٱلْوَٰلِدَيْنِ وَٱلْأَقْرَبِينَ ۚ إِن يَكُنْ غَنِيًّا أَوْ فَقِيرًا فَٱللَّهُ أَوْلَىٰ بِهِمَا ۖ

﴿135﴾ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിനു വേണ്ടി സാക്ഷികളായ നിലയിൽ, നീതിമുറയെ നിലനിർത്തിപ്പോരുന്നവരായിരിക്കുവിൻ. നിങ്ങളുടെ (സ്വന്തം) ദേഹങ്ങൾക്കോ, അല്ലെങ്കിൽ മാതാപിതാക്കൾക്കും, അടുത്ത കുടുംബങ്ങൾക്കുമോ എതിരായാലും ശരി. അയാൾ ധനികനോ, ദരിദ്രനോ ആയിരുന്നാൽ [രണ്ടായാലും] അല്ലാഹു ആ രണ്ടാളുമായും അധികം ബന്ധപ്പെട്ടവനാകുന്നു.

فَلَا تَتَّبِعُوا۟ ٱلْهَوَىٰٓ أَن تَعْدِلُوا۟ ۚ

അതിനാൽ, നീതിപാലിക്കുന്നതിനു (വിഘാതമായി) നിങ്ങൾ ഇച്ഛയെ പിൻപറ്റരുത്.

وَإِن تَلْوُۥٓا۟ أَوْ تُعْرِضُوا۟ فَإِنَّ ٱللَّهَ كَانَ بِمَا تَعْمَلُونَ خَبِيرًا ﴿١٣٥﴾

നിങ്ങൾ വളച്ചു തിരിക്കുകയോ, തിരിഞ്ഞുകളയുകയോ ചെയ്യുന്ന പക്ഷം, അപ്പോൾ (നിങ്ങൾ ഓർക്കണം) നിശ്ചയമായും അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനാകുന്നു.

---

﴿135﴾ يَا أَيُّهَا الَّذِينَ آمَنُوا വിശ്വസിച്ചവരേ كُونُوا നിങ്ങളായിരിക്കുവിൻ قَوَّامِينَ ശരിക്കും നിലകൊള്ളുന്നവർ , നിലനിർത്തിപ്പോരുന്നവർ بِالْقِسْطِ നീതിമുറയനുസരിച്ച്, നീതിമുറയെ شُهَدَاءَ സാക്ഷികളായികൊണ്ട് لِلَّهِ അല്ലാഹുവിനു വേണ്ടി وَلَوْ عَلَىٰ أَنْفُسِكُمْ നിങ്ങളുടെ ദേഹങ്ങളുടെ (സ്വന്തങ്ങളുടെ) മേൽ (എതിരിൽ) ആയിരുന്നാലും أَوِ الْوَالِدَيْنِ അല്ലെങ്കിൽ മാതാപിതാക്കളുടെ وَالْأَقْرَبِينَ ഏറ്റം അടുത്തവരുടെ (അടുത്ത കുടുംബങ്ങളുടെ) യും إِنْ يَكُنْ അവൻ (അയാൾ) ആയിരുന്നാൽ غَنِيًّا ധനികൻ أَوْ فَقِيرًا അല്ലെങ്കിൽ ദരിദ്രൻ فَاللَّهُ എന്നാൽ (അപ്പോൾ) അല്ലാഹു أَوْلَىٰ ഏറ്റവും ബന്ധപ്പെട്ടവനാണ് بِهِمَا അവർ രണ്ടാളുമായും, രണ്ടാളെകുറിച്ചും فَلَا تَتَّبِعُوا അതിനാൽ നിങ്ങൾ പിൻപറ്റരുത് الْهَوَىٰ ഇച്ഛയെ أَنْ تَعْدِلُوا നിങ്ങൾ നീതിപാലിക്കുന്നതിനു (വിഘാതമായി) , നീതി പാലിക്കുന്നതു വിട്ട് وَإِنْ تَلْوُوا നിങ്ങൾ വളച്ചു (തിരിച്ചു) കളയുന്ന പക്ഷം أَوْ تُعْرِضُوا അല്ലെങ്കിൽ നിങ്ങൾ തിരിഞ്ഞു കളയുക (അവഗണിക്കുക) യോ فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തി

ക്കുന്നതിനെപ്പറ്റി خَبِيرًا സൂക്ഷ്മജ്ഞാനി.

വർത്തമാനങ്ങൾ, സാക്ഷ്യങ്ങൾ, തീരുമാനങ്ങൾ, ഇടപാടുകൾ മുതലായ എല്ലാ വിഷയങ്ങളിലും നീതിമുറ തെറ്റാതെ അത് നിലനിർത്തി പോരണം. സ്വന്തം ദേഹത്തിനോ, മാതാപിതാക്കൾക്കോ, കുടുംബങ്ങൾക്കോ ആർക്കുംതന്നെ ദോഷമായിരുന്നാലും സത്യവും കൃത്യവും പാലിക്കണം. അതിൽ ധനികനെന്നോ , ദരിദ്രനെന്നോ വ്യത്യാസം ഉണ്ടായിക്കൂടാ.ധനികനായതുകൊണ്ട് അവന് ദോഷം വരുത്താം-അല്ലെങ്കിൽ അവനെ ഭയപ്പെടേണ്ടതാണ്-എന്നും, ദരിദ്രനായതുകൊണ്ട് അവന് ഗുണം വരുത്തേണ്ടതാണ്-അല്ലെങ്കിൽ അവനെപ്പറ്റി ഗൗനിക്കേണ്ടതില്ല-എന്നു കരുതി നീതികേട് ചെയ്വാൻ പാടില്ല; എന്നൊക്കെയാണ് അല്ലാഹു ഈ വചനം മുഖേന കൽപ്പിക്കുന്നത്. സാക്ഷ്യം വഹിക്കുന്നതിലോ മറ്റോ സത്യത്തെ മറിച്ചു തിരിച്ചു അവതരിപ്പിക്കുകയോ, സത്യം തുറന്നു പറയാതെ ഒഴിഞ്ഞു മാറുകയോ ചെയ്താൽ അല്ലാഹു അതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നതാണ്- അതിനെപ്പറ്റി തക്ക നടപടി എടുക്കുക തന്നെ ചെയ്യും- എന്ന് താക്കീതും നൽകുന്നു.

ഖൈബർ യുദ്ധത്തെത്തുടർന്നു യഹൂദികളിൽ നിന്ന് ലഭിച്ചിരുന്ന വസ്തുവകകളുടെ ആദായം പിരിച്ചെടുക്കുവാൻ നബി ﷺ അബ്ദുല്ലാഹിബ്നു റവാഹത്ത് (റ) നെ അയച്ചിരുന്നപ്പോൾ , തങ്ങൾ നൽകേണ്ടിയിരുന്ന തുകയിൽ ഇളവ് നൽകുവാൻ വേണ്ടി അവർ അദ്ദേഹത്തിന് കൈക്കൂലി കൊടുക്കുവാൻ ശ്രമിക്കുകയുണ്ടായി . അപ്പോൾ ആ മഹാൻ ഇപ്രകാരം പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'അല്ലാഹു തന്നെയാണ, സൃഷ്ടികളിൽ വെച്ച് എനിക്ക് ഏറ്റവും പ്രിയപ്പെട്ട ആളുടെ - നബിﷺയുടെ- അടുക്കൽ നിന്നാണ് ഞാൻ നിങ്ങളിലേക്ക് വന്നിരിക്കുന്നത്. നിങ്ങളാകട്ടെ , എന്റെ അടുക്കൽ കുരങ്ങുകളെയും പന്നികളെയുംകാൾ അധികം വെറുക്കപ്പെട്ടവരുമാകുന്നു: എന്നാലും അദ്ദേഹത്തോടുള്ള സ്നേഹവും, നിങ്ങളോടുള്ള വെറുപ്പും നിങ്ങളിൽ നീതി പാലിക്കാതിരിക്കുവാൻ എന്നെ പ്രേരിപ്പിക്കുകയില്ല '. ഇതുകേട്ടപ്പോൾ അവർ പറഞ്ഞു: 'ഇത് (നീതി) കൊണ്ടുതന്നെയാണ് ആകാശങ്ങളും ഭൂമിയും നിലനിൽക്കുന്നതും '. ഒരു ഹദീഥിൽ നബിﷺ പറയുന്നു: 'ആവശ്യത്തിനുമുമ്പ് തന്നെ സാക്ഷ്യം നിറവേറ്റുന്നവനാണ് സാക്ഷികളിൽ വെച്ച് ഉത്തമൻ'. (മു.) ഏറ്റെടുത്ത സാക്ഷ്യം നിർവഹിക്കുവാൻ മടികൂടാതെ മുന്നോട്ടു വരുന്നവനെ ഉദ്ദേശിച്ചാണ് നബിﷺ പറയുന്നത്.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ ءَامِنُواْ بِٱللَّهِ وَرَسُولِهِۦ وَٱلْكِتَٰبِ ٱلَّذِى نَزَّلَ عَلَىٰ رَسُولِهِۦ وَٱلْكِتَٰبِ ٱلَّذِىٓ أَنزَلَ مِن قَبْلُ

**﴿136﴾ ഹേ, വിശ്വസിച്ചവരേ , നിങ്ങൾ അല്ലാഹുവിലും , അവന്റെ റസൂലിലും വിശ്വസിക്കുവിൻ; അവൻ തന്റെ റസൂലിന്റെ മേൽ അവതരിപ്പിച്ച ഗ്രന്ഥത്തിലും , അവൻ മുമ്പ് ഇറക്കിയിട്ടുള്ള ഗ്രന്ഥത്തിലും (വിശ്വസിക്കുവിൻ)**

وَمَن يَكْفُرْ بِٱللَّهِ وَمَلَٰٓئِكَتِهِۦ وَكُتُبِهِۦ وَرُسُلِهِۦ وَٱلْيَوْمِ ٱلْءَاخِرِ

**ആർ, അല്ലാഹുവിലും, അവന്റെ മലക്കുകളിലും ,അവന്റെ (വേദ) ഗ്രന്ഥങ്ങളിലും, അവന്റെ റസൂലുകളിലും , അന്ത്യ ദിനത്തിലും അവിശ്വ**

فَقَدْ ضَلَّ ضَلَـٰلًۢا بَعِيدًا ﴿١٣٦﴾

സിക്കുന്നുവോ, അവൻ , തീർച്ചയായും വിദൂരമായ വഴിപ്പിഴവ് പിഴച്ചു പോയി!

﴾136﴿ يَا أَيُّهَاالَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ آمِنُوا നിങ്ങൾ വിശ്വസിക്കുവിൻ بِاللَّهِ അല്ലാഹുവിൽ وَرَسُولِهِ അവന്റെ റസൂലിലും وَالْكِتَابِ ഗ്രന്ഥത്തിലും الَّذِي نَزَّلَ അവൻ അവതരിപ്പിച്ച عَلَىٰ رَسُولِهِ അവന്റെ റസൂലിന്റെ മേൽ وَالْكِتَابِ الَّذِي യാതൊരു ഗ്രന്ഥത്തിലും أَنْزَلَ അവൻ ഇറക്കിയ مِنْ قَبْلُ മുമ്പ് وَمَنْ يَكْفُرْ ആർ അവിശ്വസിക്കുന്നുവോ, ആരെങ്കിലും അവിശ്വസിക്കുന്നപക്ഷം بِاللَّهِ അല്ലാഹുവിൽ وَمَلَائِكَتِهِ അവന്റെ മലക്കുകളിലും وَكُتُبِهِ അവന്റെ ഗ്രന്ഥങ്ങളിലും وَرُسُلِهِ അവന്റെ റസൂലുകളിലും وَالْيَوْمِ الْآخِرِ അന്ത്യ ദിനത്തിലും فَقَدْ ضَلَّ എന്നാൽ തീർച്ചയായും അവൻ പിഴച്ചു ضَلَالًا ഒരു വഴിപ്പിഴവ് بَعِيدًا വിദൂരമായ

ഇസ്‌ലാമിലെ വിശ്വാസ സിദ്ധാന്തങ്ങളിൽ മൗലിക പ്രധാനമായ വിഷയങ്ങളും, മത സിദ്ധാന്തങ്ങളുടെയെല്ലാം കേന്ദ്ര പ്രധാനമായ വശങ്ങളും ഉൾക്കൊള്ളുന്ന ഒരു വചനമാണിത്. ഈ വചനത്തിൽ പ്രസ്താവിച്ച എല്ലാ കാര്യങ്ങളിലും പൂർണമായി വിശ്വസിക്കാത്ത ഒരാളും സത്യവിശ്വാസിയാകുകയില്ല തന്നെ. എന്നിരിക്കെ, സത്യവിശ്വാസികളെ സംബോധന ചെയ്തുകൊണ്ട് അല്ലാഹുവിലും ക്വുർആനിലും മുൻവേദ ഗ്രന്ഥങ്ങളിലും വിശ്വസിക്കണമെന്ന് പറയുന്നതിന്റെ താൽപര്യം, ആ വിശ്വാസം കൈവിടാതെ , അതിനെ സുദൃഢമാക്കിത്തീർക്കുകയും, ആ അടിസ്ഥാനത്തിൽ ജീവിച്ചു പോരുകയും വേണമെന്നാകുന്നു. അവന്റെ റസൂൽ എന്ന് പറഞ്ഞത് നബിﷺയെ ഉദ്ദേശിച്ചും, അദ്ദേഹത്തിന്റെ മേൽ അവതരിപ്പിച്ചത് എന്ന് പറഞ്ഞത് ക്വുർആനെ ഉദ്ദേശിച്ചുമാണ്. തൗറാത്തും ഇൻജീലും അടക്കമുളള എല്ലാ വേദ ഗ്രന്ഥങ്ങളും 'മുമ്പ് ഇറക്കിയതി 'ലും ഉൾപ്പെടുന്നു.

إِنَّ ٱلَّذِينَ ءَامَنُوا۟ ثُمَّ كَفَرُوا۟ ثُمَّ ءَامَنُوا۟ ثُمَّ كَفَرُوا۟ ثُمَّ ٱزْدَادُوا۟ كُفْرًا لَّمْ يَكُنِ ٱللَّهُ لِيَغْفِرَ لَهُمْ وَلَا لِيَهْدِيَهُمْ سَبِيلًۢا ﴿١٣٧﴾

**﴾137﴿ നിശ്ചയമായും, വിശ്വസിക്കുകയും, പിന്നെ അവിശ്വസിക്കുകയും, പിന്നെയും വിശ്വസിക്കുകയും, പിന്നീട് അവിശ്വസിക്കുകയും , പിന്നെ അവിശ്വാസം വർദ്ധിക്കുകയും ചെയ്തിട്ടുളളവർ, അവർക്ക് അല്ലാഹു പൊറുത്തു കൊടുക്കുകയേ ഇല്ല. അവരെ (അവൻ) നേരായ വഴിയിൽ ചേർക്കുകയാവട്ടെ (ചെയ്ക) ഇല്ല.**

﴾137﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ آمَنُوا അവർ വിശ്വസിച്ചു, വിശ്വസിച്ച ثُمَّ كَفَرُوا പിന്നെ അവർ അവിശ്വസിച്ചു ثُمَّ آمَنُوا പിന്നീട് വിശ്വസിച്ചു ثُمَّ كَفَرُوا പിന്നെ (യും) അവിശ്വസിച്ചു ثُمَّ ازْدَادُوا പിന്നെ അവർ വർദ്ധിച്ചു, ഏറി كُفْرًا അവിശ്വാ

സം (അവിശ്വാസത്തിൽ) لَمْ يَكُنِ ٱللَّهُ അല്ലാഹു ഇല്ല, ആകുകയില്ല لِيَغْفِرَ പൊറുക്കുവാൻ (പൊറുക്കുകയേ ഇല്ല) لَهُمْ അവർക്ക് وَلَا لِيَهْدِيَهُمْ അവരെ ചേർക്കുവാനും (നയിക്കുവാനും- കാണിച്ചു കൊടുക്കുവാനും) ഇല്ല سَبِيلًا വഴി, മാർഗം.

---

بَشِّرِ ٱلْمُنَـٰفِقِينَ بِأَنَّ لَهُمْ عَذَابًا أَلِيمًا ﴿١٣٨﴾

**﴿138﴾ കപട വിശ്വാസികളെ അവർക്ക് വേദനയേറിയ ശിക്ഷയുണ്ടെന്ന് നീ സന്തോഷവാർത്ത അറിയിച്ചു കൊള്ളുക.**

ٱلَّذِينَ يَتَّخِذُونَ ٱلْكَـٰفِرِينَ أَوْلِيَآءَ مِن دُونِ ٱلْمُؤْمِنِينَ ۚ

أَيَبْتَغُونَ عِندَهُمُ ٱلْعِزَّةَ فَإِنَّ ٱلْعِزَّةَ لِلَّهِ جَمِيعًا ﴿١٣٩﴾

**﴿139﴾ അതായത് , സത്യവിശ്വാസികളെ കൂടാതെ അവിശ്വാസികളെ മിത്രങ്ങ(ളാക്കി സ്വീകരി)ക്കുന്നവരെ.**

**അവർ അവരുടെ [അവിശ്വാസികളുടെ] അടുക്കൽ പ്രതാപം തേടുകയാണോ?! എന്നാൽ നിശ്ചയമായും പ്രതാപം മുഴുവനും (ഉള്ളത്) അല്ലാഹുവിനാകുന്നു. [ഇതവർ ഓർത്തിരിക്കട്ടെ]**

---

﴿138﴾ بَشِّرِ നീ സന്തോഷവാർത്ത അറിയിക്കുക الْمُنَافِقِينَ കപടവിശ്വാസികൾക്ക് بِأَنَّ لَهُمْ അവർക്കുണ്ടെന്ന് عَذَابًا ശിക്ഷ أَلِيمًا വേദനയേറിയ. ﴿139﴾ الَّذِينَ (അതായത്) യാതൊരു കൂട്ടർ يَتَّخِذُونَ ആക്കുന്ന, അവർ സ്വീകരിക്കും الْكَافِرِينَ അവിശ്വാസികളെ أَوْلِيَاءَ മിത്രങ്ങൾ, ബന്ധുക്കൾ, കാര്യകർത്താക്കൾ مِن دُونِ കൂടാതെ, അല്ലാതെ الْمُؤْمِنِينَ സത്യവിശ്വാസികളെ أَيَبْتَغُونَ അവർ തേടുകയോ, അന്വേഷിക്കുകയാണോ عِندَهُمُ അവരുടെ അടുക്കൽ الْعِزَّةَ പ്രതാപം, വീര്യം فَإِنَّ الْعِزَّةَ എന്നാൽ നിശ്ചയമായും പ്രതാപം لِلَّهِ അല്ലാഹുവിനാണ് جَمِيعًا മുഴുവനും

---

അവസരവാദികളും , സമയത്തിനൊത്ത് നിറം മാറുന്നവരുമായ കപടവിശ്വാസികളെക്കുറിച്ചാണ് പ്രസ്താവിക്കുന്നത്. സത്യം ഗ്രഹിച്ചു ഹൃദയത്തിൽ വിശ്വാസം വന്നതുകൊണ്ടല്ല അവിശ്വാസികളായി ചമയുന്നത്. താൽക്കാലികമായ വല്ല കാര്യലാഭത്തെയും മുൻനിർത്തി നാവുകൊണ്ട് സത്യവിശ്വാസം രേഖപ്പെടുത്തി മുസ്‌ലിമാകും. മറിച്ചൊരവസരം വരുമ്പോൾ പഴയ അവിശ്വാസത്തിലേക്ക് തന്നെ മടങ്ങും. അവസരം മാറുമ്പോൾ വീണ്ടും ഇതാവർത്തിക്കുകയും ചെയ്യും. ഇതാണവരുടെ പതിവ്. ഇങ്ങനെയുള്ളവർ അതിൽനിന്ന് ഖേദിച്ചു മടങ്ങുകയും , നിഷ്കളങ്കവും യഥാർത്ഥവുമായ വിശ്വാസം സ്വീകരിക്കുകയും ചെയ്യാത്ത കാലത്തോളം ഒരിക്കലും അവർക്ക് പൊറുത്തു കൊടുക്കുകയോ, അവരെ സൻമാർഗത്തിലാക്കുകയോ ചെയ്യുകയില്ല എന്ന് അല്ലാഹു ഉറപ്പിച്ചു പറയുന്നു.അവിശ്വാസത്തിലേക്കുള്ള മടക്കം ചിലപ്പോൾ പരസ്യമായിത്തന്നെ അവർ പ്രകടിപ്പിച്ചെന്നു വരാം. ചിലപ്പോൾ അത് പ്രവർത്തനങ്ങളിലൂടെ മാത്രമായിരിക്കും. രണ്ടാ

യാലും അവരുടെ കൂട്ടുകെട്ടും ആഭിമുഖ്യവും അവിശ്വാസികളോടായിരിക്കും. അവരുടെ ദൃഷ്ടിയിൽ അവിടെയായിരിക്കും തൽക്കാലം ബാഹ്യമായ പ്രതാപവും സ്വാധീനവും അവർ കാണുന്നത്.അതാണവരുടെ ഈ അസ്ഥിരതക്കു കാരണം. എന്നാൽ -പ്രതാപ മാണവരുടെ ആവശ്യമെങ്കിൽ - അത് തേടിപ്പോകേണ്ടത് അവിശ്വാസികളുടെ അടുക്ക ലേക്കല്ല. അല്ലാഹുവിന്റെ അടുക്കലേക്കാണ്. അഥവാ അവർ യഥാർത്ഥ വിശ്വാസികളാ യിത്തീരുകയാണ് അതിനുള്ള മാർഗം എന്ന് അല്ലാഹു അവരെ ഉണർത്തുന്നു. 'അവർക്ക് ശിക്ഷയെ കുറിച്ചു സന്തോഷവാർത്ത അറിയിക്കുക ' എന്ന വാക്ക് പരിഹാസ രൂപത്തി ലുള്ള ഒരു പ്രയോഗമത്രെ. അഥവാ അവരോട് വല്ല സന്തോഷവാർത്തയും അറിയി ക്കുവാനുണ്ടെങ്കിൽ അത് ശിക്ഷയെ കുറിച്ചു മാത്രമാണെന്ന അർത്ഥത്തിൽ ശക്തിയായ ഒരു താക്കീതാണത്.

وَقَدْ نَزَّلَ عَلَيْكُمْ فِى ٱلْكِتَٰبِ أَنْ إِذَا سَمِعْتُمْ ءَايَٰتِ ٱللَّهِ يُكْفَرُ بِهَا وَيُسْتَهْزَأُ بِهَا فَلَا تَقْعُدُوا۟ مَعَهُمْ حَتَّىٰ يَخُوضُوا۟ فِى حَدِيثٍ غَيْرِهِۦٓ ۚ

**﴾140﴿ (വേദ) ഗ്രന്ഥത്തിൽ അവൻ നിങ്ങളുടെ മേൽ ഇറക്കിയിട്ടുണ്ടല്ലോ, അല്ലാഹുവിന്റെ 'ആയത്തു' [വചനം] കളെ അതിൽ അവിശ്വസിക്കപ്പെടുന്ന തായും, അതിനെപ്പറ്റി പരിഹാസം കൊള്ളുന്നതായും നിങ്ങൾ കേട്ടാൽ, അവരുടെ കൂടെ നിങ്ങൾ ഇരിക്കരു തെന്ന്, അവർ അതല്ലാത്ത (വേറെ) ഒരു വർത്തമാനത്തിൽ ഏർപ്പെടു ന്നതു വരേക്കും.**

إِنَّكُمْ إِذًا مِّثْلُهُمْ ۗ إِنَّ ٱللَّهَ جَامِعُ ٱلْمُنَٰفِقِينَ وَٱلْكَٰفِرِينَ فِى جَهَنَّمَ جَمِيعًا ﴿١٤٠﴾

**അപ്പോൾ [അങ്ങിനെ ചെയ്താൽ] നിശ്ചയമായും , നിങ്ങൾ അവരെ പ്പോലെ (ത്തന്നെ) യായിരിക്കും. നിശ്ചയമായും അല്ലാഹു കപടവിശ്വാ സികളെയും, അവിശ്വാസികളെയും മുഴുവൻ ജഹന്നമിൽ [നരകത്തിൽ] ഒരുമിച്ചു കൂട്ടുന്നവനാകുന്നു.**

---

﴾140﴿ وَقَدْنَزَّلَ അവൻ ഇറക്കിയിട്ടുമുണ്ട്, ഇറക്കിയിട്ടുണ്ടല്ലോ عَلَيْكُمْ നിങ്ങളുടെമേൽ, നിങ്ങൾക്ക് فِي الْكِتَابِ (വേദ) ഗ്രന്ഥത്തിൽ أَنْ അതായത്, എന്ന് إِذَاسَمِعْتُمْ നിങ്ങൾ കേട്ടാൽ آيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തുകളെ يُكْفَرُبِهَا അതിൽ (അവയിൽ) അവിശ്വസിക്കപ്പെടുന്നതായി وَيُسْتَهْزَأُ بِهَا അതിനെപ്പറ്റി പരിഹാസം കൊള്ളുന്നതായും, അത് പരിഹസിക്കപ്പെടുന്നതായും فَلَاتَقْعُدُوا എന്നാൽ നിങ്ങൾ ഇരിക്കരുത് (എന്ന്) مَعَهُمْ അവരോടുകൂടെ حَتَّى يَخُوضُوا അവർ ഏർപ്പെടുന്നത് (പ്രവേശിക്കും) വരെ فِي حَدِيثٍ ഒരു വർത്തമാനത്തിൽ غَيْرِهِ അതല്ലാത്ത (വേറെ) إِنَّكُمْ إِذًا നിശ്ചയമായും അപ്പോൾ (എന്നാൽ) നിങ്ങൾ مِثْلُهُمْ അവരെപ്പോലെയാണ് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു جَامِعُ ഒരുമിച്ചുകൂട്ടുന്നവനാണ് الْمُنَافِقِينَ കപടവിശ്വാസികളെ وَالْكَافِرِينَ അവിശ്വാസികളെയും فِي جَهَنَّمَ ജഹന്നമിൽ جَمِيعًا മുഴുവനും, എല്ലാവരെയും.

കപടവിശ്വാസികളുടെ മിത്രങ്ങളും ബന്ധുക്കളും അവിശ്വാസികളാണെന്ന് പറഞ്ഞു വല്ലോ. അവിശ്വാസികളാവട്ടെ, അല്ലാഹുവിന്റെ വചനങ്ങളും ലക്ഷ്യങ്ങളുമാകുന്ന ആയത്തുകളെ നിഷേധിക്കലും , പരിഹസിക്കലും, വിമർശിക്കലും അവരുടെ പതിവാണുതാനും. അങ്ങിനെ വല്ലവരും ചെയ്യുന്നത് കണ്ടാൽ, അവർ ആ വിഷയം മാറ്റി മറ്റു വിഷയങ്ങളിൽ പ്രവേശിക്കുന്നതുവരെ അവരൊന്നിച്ചു സത്യവിശ്വാസികൾ ഇരിക്കുകയും , അവരുടെ കൂട്ടത്തിൽ സഹകരിക്കുകയും ചെയ്യരുതെന്ന് മുമ്പ് തന്നെ അല്ലാഹു ഖുർആനിൽ--അതേ , മക്കീസൂറഃയായ അൻആം 68 ൽ- വിരോധിച്ചിട്ടുളളതാണ്.എന്നിട്ട് പിന്നെയും തങ്ങൾ സത്യവിശ്വാസികളാണെന്ന് വാദിക്കുന്ന അവർ അതോടൊപ്പം അവരൊന്നിച്ചു പങ്കെടുക്കുകയും സഹകരിക്കുകയും ചെയ്തു വരുന്നതിനെക്കുറിച്ചുളള ആക്ഷേപമാണിത്. ഇതിന്റെ അർത്ഥം അവർ രണ്ടു കൂട്ടരും ഒരേ നിലപാടുകാരാണ് എന്നാണല്ലോ. അതുകൊണ്ട് ഇതുപോലെയുളള വിഷയങ്ങളിൽ രണ്ടു കൂട്ടരും ഒന്നിച്ചു പങ്കെടുക്കുന്നത്പോലെത്തന്നെ, പരലോകത്ത് നരകത്തിലും അവർ ഇരുകൂട്ടരും ഒന്നിച്ചു ശിക്ഷിക്കപ്പെടുമെന്ന് അല്ലാഹു അവരെ താക്കീത് ചെയ്യുന്നു.

മക്കീസൂറത്തുകളിൽപ്പെട്ടതാണ് അൻആം. ഈ സൂറത്ത് മദനിയാണ്. അപ്പോൾ, നേരത്തെത്തന്നെ സത്യവിശ്വാസികളെ മുടക്കിയിട്ടുളള വിഷയമാണിത് എന്ന് വ്യക്തമാണ്. അവിടെ അല്ലാഹു പറഞ്ഞതിന്റെ സാരം ഇതാകുന്നു: 'നമ്മുടെ ആയത്തുകളിൽ മുഴുകി കുഴപ്പമുണ്ടാക്കുന്നവരെ കണ്ടാൽ, അവർ മറ്റൊരു വിഷയത്തിൽ മുഴുകുന്നതുവരെ അവരിൽ നിന്ന് വിട്ടുനിൽക്കണം. മറന്നുകൊണ്ട് അങ്ങിനെ വന്നുപോയാൽ, ഓർമ വന്ന ശേഷം പിന്നെ ഇരിക്കരുത്, സത്യവിശ്വാസികൾ വളരെ മനസ്സിരുത്തേണ്ട ഒരു തത്വമാണ് ഈ വചനത്തിൽ അടങ്ങിയിരിക്കുന്നത്.മതപ്രമാണങ്ങളും മതസിദ്ധാന്തങ്ങളും ദുർവ്യാഖ്യാനം ചെയ്തുകൊണ്ട് പുതിയ തത്വ സിദ്ധാന്തങ്ങൾ അവതരിപ്പിക്കപ്പെടുകയോ, മതമൂല്യങ്ങളും നിയമങ്ങളും പരിഹാസ്യവും പഴഞ്ചനുമായി ചിത്രീകരിക്കപ്പെടുകയോ ചെയ്യുന്ന സദസ്സുകളിൽ പങ്കെടുക്കുന്നതും , അത്തരം പ്രഭാഷണങ്ങൾ കേൾക്കുന്നതും, അത്തരം ഗ്രന്ഥങ്ങളും സാഹിത്യങ്ങളും വായിച്ചുകൊണ്ടിരിക്കുന്നതുമെല്ലാം— ഈ വചനത്തിന്റെ വെളിച്ചത്തിൽ പരിശോധിച്ചാൽ -തീർച്ചയായും വർജ്ജിക്കപ്പെടേണ്ടതാണെന്ന് കാണാം. മതത്തിൽ വേണ്ടത്ര അറിവും അടിയുറപ്പും സിദ്ധിച്ചിട്ടില്ലാത്തവർ സത്യത്തിൽ നിന്ന് അകന്നു വഴി പിഴച്ചു പോകുകയായിരിക്കും അതിന്റെ ഫലം.വസ്തുനിഷ്ഠമായും കാര്യക്ഷമമായും വിഷയങ്ങളെപ്പറ്റി ചിന്തിച്ചറിയുവാൻ അവർക്ക് കഴിയുകയില്ലല്ലോ. ചുരുങ്ങിയപക്ഷം , അത്തരം മതദ്രോഹികൾക്ക് പ്രോത്സാഹനം നൽകലും, അവരുടെ സംരംഭങ്ങളിൽ അവരെ സഹായിക്കലുമായിരിക്കും അത്. അവരിൽ നിന്ന് അകന്നു നിൽക്കുന്നത് തന്നെ അവരോടുളള പ്രതിഷേധവുമായിരിക്കും. നിങ്ങൾ അവരോട് കൂടെ ഇരുന്നാൽ നിങ്ങളും അവരെപ്പോലെത്തന്നെയാണ് എന്ന് അല്ലാഹു പറഞ്ഞ വാക്കിന്റെ ഗൗരവം ഒന്നാലോചിച്ചു നോക്കുക!

അതേസമയത്ത് ഇസ്ലാമിന്റെ പ്രമാണങ്ങളെയും സിദ്ധാന്തങ്ങളെയും സംബന്ധിച്ചു അറിവും പരിചയവുമുളള വ്യക്തികൾ അവ കഴിവതും വീക്ഷിച്ചും മനസ്സിരുത്തിയും വരേണ്ടതും , അതിനെതിരിൽ സത്യാവസ്ഥ തുറന്നു കാണിക്കുവാൻ ശ്രമിക്കേണ്ടതുമാണ് താനും. 'എല്ലാവരും പറയുന്നത് കേൾക്കണം, എന്നിട്ട് അതിൽ നിന്ന് സത്യം തിരഞ്ഞെടുക്കണം, അതാണ് വിവേകം '. എന്നൊക്കെപറഞ്ഞു എല്ലാ മതദ്രോഹികളുടെയും പിഴച്ച കക്ഷികളുടെയും പ്രസംഗങ്ങളും പ്രസ്താവനകളും കേൾക്കുവാൻ പൊതുജനങ്ങളെ പ്രോത്സാഹിപ്പിക്കുന്നത് ശരിയല്ല. ഈ വാക്കുകൾ പ്രത്യക്ഷത്തിൽ ആകർഷകമായി തോന്നുമെങ്കിലും മുൻകൂട്ടി സത്യാവസ്ഥ മനസ്സിലാക്കിയിട്ടില്ലാത്ത സാധാരണക്കാരിൽ

അത് ഗുണത്തെക്കാളേറെ ദോഷമായിരിക്കും വരുത്തുക. (ഇതു സംബന്ധിച്ചു അൻആം 68-70 ൽ വെച്ച് വീണ്ടും നമുക്കു സംസാരിക്കാം إن شاء الله) അല്ലാഹു തുടരുന്നു:-

ٱلَّذِينَ يَتَرَبَّصُونَ بِكُمْ فَإِن كَانَ لَكُمْ فَتْحٌ مِّنَ ٱللَّهِ قَالُوٓا۟ أَلَمْ نَكُن مَّعَكُمْ

**﴾141﴿ നിങ്ങളെപ്പറ്റി കാത്തുകൊണ്ടിരിക്കുന്നവരത്രെ (ആ കപടൻമാർ), എന്നാൽ, അല്ലാഹുവിങ്കൽ നിന്ന് നിങ്ങൾക്ക് വല്ല തുറവിയും [വിജയവും] ഉണ്ടായെങ്കിൽ അവർ പറയും; 'ഞങ്ങൾ നിങ്ങളുടെ കൂടെയായിരുന്നില്ലേ!'**

وَإِن كَانَ لِلْكَٰفِرِينَ نَصِيبٌ قَالُوٓا۟ أَلَمْ نَسْتَحْوِذْ عَلَيْكُمْ وَنَمْنَعْكُم مِّنَ ٱلْمُؤْمِنِينَ ۚ

**അവിശ്വാസികൾക്ക് വല്ല പങ്കും ഉണ്ടായെങ്കിലാകട്ടെ, അവർ പറയും: 'ഞങ്ങൾ നിങ്ങളുടെ മേൽ സ്വാധീനം നേടുകയും , (അതോടുകൂടി) വിശ്വാസികളിൽ നിന്ന് നിങ്ങളെ ഞങ്ങൾ രക്ഷപ്പെടുത്തുകയും ചെയ്തില്ലേ !' എന്നാൽ,**

فَٱللَّهُ يَحْكُمُ بَيْنَكُمْ يَوْمَ ٱلْقِيَٰمَةِ ۗ وَلَن يَجْعَلَ ٱللَّهُ لِلْكَٰفِرِينَ عَلَى ٱلْمُؤْمِنِينَ سَبِيلًا ﴿١٤١﴾

**(ഹേ, കൂട്ടരേ,) ഖിയാമത്തുനാളിൽ അല്ലാഹു നിങ്ങൾക്കിടയിൽ വിധിക്കുന്നതാണ്. അവിശ്വാസികൾക്ക് സത്യവിശ്വാസികളുടെ മേൽ ഒരു മാർഗവും അല്ലാഹു ഉണ്ടാക്കിക്കൊടുക്കുന്നതേയല്ല.**

---

﴾141﴿ الَّذِينَ യാതൊരുകൂട്ടരാണ് يَتَرَبَّصُونَ അവർ കാത്തിരിക്കുന്നു, പ്രതീക്ഷിക്കുന്നു بِكُمْ നിങ്ങളെപ്പറ്റി, നിങ്ങളിൽ فَإِنْ كَانَ എന്നാൽ (എന്നിട്ട്) ഉണ്ടായാൽ لَكُمْ നിങ്ങൾക്ക് فَتْحٌ ഒരു തുറവി, വല്ല വിജയവും مِنَ اللَّهِ അല്ലാഹുവിൽ നിന്ന് قَالُوا അവർ പറയും, പറയുകയായി أَلَمْ نَكُنْ ഞങ്ങൾ ആയിരുന്നില്ലേ , ഉണ്ടായിരുന്നില്ലേ مَعَكُمْ നിങ്ങളുടെ കൂടെ وَإِنْ كَانَ ഉണ്ടായാലാകട്ടെ لِلْكَافِرِينَ അവിശ്വാസികൾക്ക് نَصِيبٌ ഒരംശം, വല്ല പങ്കും, ഓഹരി قَالُوا അവർ പറയും أَلَمْ نَسْتَحْوِذْ ഞങ്ങൾ സ്വാധീനം നേടിയില്ലേ, അധികാരം (ശക്തി) പ്രാപിച്ചില്ലേ عَلَيْكُمْ നിങ്ങളുടെ മേൽ (എതിരെ) وَنَمْنَعْكُمْ നിങ്ങളെ ഞങ്ങൾ തടയുക(രക്ഷിക്കുക)യും ചെയ്തില്ലേ مِنَ الْمُؤْمِنِينَ വിശ്വാസികളിൽ നിന്ന് فَاللَّهُ എന്നാൽ അല്ലാഹു يَحْكُمُ വിധിക്കും بَيْنَكُمْ നിങ്ങൾക്കിടയിൽ يَوْمَ الْقِيَامَةِ ഖിയാമത്ത് നാളിൽ وَلَنْ يَجْعَلَ ആക്കുക (ഉണ്ടാക്കുക) യേ ഇല്ല اللَّهُ അല്ലാഹു لِلْكَافِرِينَ അവിശ്വാസികൾക്ക് عَلَى الْمُؤْمِنِينَ വിശ്വാ

സികളുടെ മേൽ (എതിരെ) سَبِيلًا ഒരു മാർഗം, ഒരു വഴിയും.

---

കപടവിശ്വാസികളുടെ വേറൊരു സ്വഭാവമാണ് അല്ലാഹു ഈ വചനത്തിൽ ചൂണ്ടി ക്കാട്ടുന്നത്. സത്യവിശ്വാസികൾക്ക് എന്തൊക്കെ ആപത്ത് സംഭവിക്കാൻ പോകുന്നു വെന്നായിരിക്കും അവരുടെ കാത്തിരിപ്പ്. അതേസമയം സത്യവിശ്വാസികൾക്ക് വല്ല വിജ യമോ നേട്ടമോ കൈവരുമ്പോൾ, നമ്മളൊക്കെ ഒന്നല്ലേ, ഞങ്ങളും മുസ്‌ലിംകളാണല്ലോ, ഞങ്ങൾക്കും അതിൽ അവകാശവും പങ്കും ഉണ്ടല്ലോ എന്നിങ്ങനെ സമർത്ഥിച്ചുകൊണ്ട് അതിൽ ഭാഗഭാക്കാകുവാൻ ശ്രമിക്കുകയും ചെയ്യും. നേരെ മറിച്ച്— ഉഹ്ദിൽ സംഭവി ച്ചതുപോലെ-വല്ലപ്പോഴും അവിശ്വാസികൾക്ക് എന്തെങ്കിലും നേട്ടമോ വിജയമൊ ലഭി ച്ചുവെങ്കിൽ ഭാവം മാറ്റി അവരെ പറ്റിക്കൂടുകയും ചെയ്യും. വേണമെങ്കിൽ ഞങ്ങൾക്ക് മുസ്‌ലിംകളെ സഹായിച്ചുകൊണ്ട് നിങ്ങളെ പരാജയപ്പെടുത്തുവാൻ അവസരവും കഴി വുമുണ്ടായിരുന്നു.അതിന് തുനിയാതെ അവരുമായി നിസ്സഹകരിക്കുകയും, നിങ്ങൾക്കു അവരിൽ നിന്ന് രക്ഷ കിട്ടുവാൻ വഴിവെക്കുകയുമാണ് ഞങ്ങൾ ചെയ്തത്. അതുകൊണ്ട് നിങ്ങളുടെ നേട്ടങ്ങളിൽ ഞങ്ങൾക്കും പങ്ക് ലഭിക്കേണ്ടതാണ് എന്നൊക്കെയായിരിക്കും അപ്പോഴത്തെ സമർത്ഥന രീതി. തൽക്കാലം അവരുടെ മേൽ ശിക്ഷാനടപടിയൊന്നും എടുക്കുന്നില്ലെങ്കിലും ക്വിയാമത്ത് നാളിൽ തക്ക നടപടി എടുക്കുക തന്നെ ചെയ്യുമെ ന്നും, അവർ വിചാരിക്കുന്നതുപോലെ സത്യവിശ്വാസികളെ പരാജയപ്പെടുത്തി കീഴട ക്കുവാനുള്ള അവസരം അല്ലാഹു അവർക്ക് ഒരിക്കലും നൽകുകയില്ലെന്നും അല്ലാഹു അവരെ ഓർമിപ്പിക്കുന്നു.

وَلَن يَجْعَلَ اللَّهُ لِلْكَافِرِينَ..... (വിശ്വാസികളുടെ മേൽ അവിശ്വാസികൾക്ക് അല്ലാഹു ഒരു മാർഗവും ഉണ്ടാക്കിക്കൊടുകയില്ല തന്നെ) എന്ന വാക്യത്തിന്റെ താൽപര്യം ഒന്നി ലധികം പ്രകാരത്തിൽ വിവരിക്കപ്പെട്ടിരിക്കുന്നു: (1) സത്യവിശ്വാസികളെ നശിപ്പിച്ചു നാമാ വശേഷമാക്കുവാൻ അവിശ്വാസികൾക്ക് ഒരിക്കലും സാധ്യമല്ല. (2) തെളിവുകളും ലക്ഷ്യ ങ്ങളും മുഖേന സത്യവിശ്വാസികളെ പരാജയപ്പെടുത്തുവാൻ അവർക്ക് കഴിയുകയില്ല. (3) ക്വിയാമത്ത് നാളിൽ സത്യവിശ്വാസികളെ കവച്ചുവെക്കുവാനും, അവർക്കെതിരിൽ ഭാഗ്യം വരിക്കുവാനും അവർക്ക് സാധിക്കയില്ല (4) മുസ്‌ലിംകൾ യഥാർത്ഥ സത്യവി ശ്വാസികളായി ഉറച്ചു നിൽക്കുന്ന കാലത്തോളം അവിശ്വാസികൾക്ക് അവരെ കീഴൊ തുക്കി വെക്കുവാൻ കഴിയുകയില്ല. ഈ വ്യാഖ്യാനങ്ങളെല്ലാം തന്നെ ആ വാക്യത്തിന്റെ അർത്ഥ വ്യാപ്തിക്കുള്ളിൽ ഒതുങ്ങി നിൽക്കുന്നതും, പരസ്പരം വിയോജിപ്പില്ലാത്തതു മാകുന്നു.

## വിഭാഗം - 21

إِنَّ ٱلْمُنَٰفِقِينَ يُخَٰدِعُونَ ٱللَّهَ وَهُوَ خَٰدِعُهُمْ

﴾142﴿ **നിശ്ചയമായും, കപടവി ശ്വാസികൾ അല്ലാഹുവിനോട് വഞ്ചന പ്രവർത്തിക്കുകയാണ്. അവ നാകട്ടെ, അവരെ വഞ്ചിക്കുന്നവനു മാകുന്നു.**

وَإِذَا قَامُوٓا۟ إِلَى ٱلصَّلَوٰةِ قَامُوا۟ كُسَالَىٰ يُرَآءُونَ ٱلنَّاسَ وَلَا يَذْكُرُونَ ٱللَّهَ

**അവർ നമസ്കാരത്തിനു നിൽക്കു ന്നതായാൽ, മടിയൻമാരായിക്കൊണ്ട് നിൽക്കുന്നതാണ്. (അതെ) അവർ മനുഷ്യരെ കാണിക്കുവാനായി**

إِلَّا قَلِيلًا ﴿١٤٢﴾

ചെയ്യുന്നു. അൽപ്പമായിട്ടല്ലാതെ അവർ അല്ലാഹുവിനെ ഓർക്കുകയുമില്ല.

مُّذَبْذَبِينَ بَيْنَ ذَٰلِكَ لَآ إِلَىٰ هَٰٓؤُلَآءِ وَلَآ إِلَىٰ هَٰٓؤُلَآءِ ۚ

﴾143﴿ ഇക്കൂട്ടരിലേക്കുമില്ല, ഇക്കൂട്ടരിലേക്കുമില്ലാതെ, അതിന്നിടയിൽ ആടിപ്പിടക്കുന്നവരായിക്കൊണ്ട്.

وَمَن يُضْلِلِ ٱللَّهُ فَلَن تَجِدَ لَهُۥ سَبِيلًا ﴿١٤٣﴾

ഏതൊരുവനെ അല്ലാഹു വഴിപിഴവിലാക്കുന്നുവോ അവന് യാതൊരു മാർഗവും നീ കണ്ടെത്തുകയേ ഇല്ല.

---

﴾142﴿ إِنَّ الْمُنَافِقِينَ നിശ്ചയമായും, കപടവിശ്വാസികൾ يُخَادِعُونَ അവർ വഞ്ചന പ്രവർത്തിക്കുന്നു. അവർ ചതിപ്രയോഗം ചെയ്യും اللَّهَ അല്ലാഹുവിനോട് وَهُوَ അവനാകട്ടെ خَادِعُهُمْ അവരെ വഞ്ചിക്കുന്ന (ചതിക്കുന്ന) വനുമാണ് وَإِذَا قَامُوا അവർ നിന്നാൽ (ശ്രമിച്ചാൽ), എഴുനേൽക്കുന്നതായാൽ إِلَى الصَّلَاةِ നമസ്കാരത്തിലേക്ക് (നമസ്കാരത്തിന്) قَامُوا അവർ നിൽക്കുന്നതാണ് كُسَالَىٰ മടിയൻമാരായിട്ട് يُرَاءُونَ അവർ കാണിച്ചു ചെയ്യുന്നു, കാണിക്കുവാനായി ചെയ്യുന്നു النَّاسَ മനുഷ്യരെ وَلَا يَذْكُرُونَ അവർ ഓർക്കുക (സ്മരിക്കുക) യുമില്ല اللَّهَ അല്ലാഹുവിനെ إِلَّا قَلِيلًا കുറച്ചു (അൽപം) അല്ലാതെ ﴾143﴿ مُذَبْذَبِينَ ആടിക്കളിച്ചു (പിടപിടച്ചു-ഇളകിയാടി) കൊണ്ടിരിക്കുന്നവരായി بَيْنَ ذَٰلِكَ അതിനിടയിൽ لَا إِلَىٰ هَٰؤُلَاءِ ഇക്കൂട്ടരിലേക്ക് അല്ലാ (ഇല്ലാ)തെ وَلَا إِلَىٰ هَٰؤُلَاءِ ഇക്കൂട്ടരി (മറ്റേ കൂട്ടത്തി)ലേക്കുമല്ല (ഇല്ല) وَمَنْ ആരെയെങ്കിലും, വല്ലവനെയും يُضْلِلِ اللَّهُ അല്ലാഹു വഴിപിഴവിലാക്കുന്നതായാൽ فَلَنْ تَجِدَ എന്നാൽ നീ കണ്ടെത്തുകയില്ല തന്നെ, നിനക്കു കിട്ടുകയേ ഇല്ല لَهُ അവന് سَبِيلًا ഒരു മാർഗം, വഴി

---

സൂറത്തുൽ ബകറഃ 9 ൽ കപടവിശ്വാസികൾ അല്ലാഹുവിനോടും സത്യവിശ്വാസികളോടും വഞ്ചന പ്രവർത്തിക്കുന്നുവെന്നും, വാസ്തവത്തിൽ അവർ തങ്ങളെത്തന്നെയാണ് വഞ്ചിക്കുന്നതെന്നും പ്രസ്താവിച്ചുവല്ലോ, ഏതാണ്ട് അതേ മാതിരിയുള്ള ഒരു പ്രസ്താവന തന്നെയാണ് ഇവിടെയും കാണുന്നത്. എല്ലാ നിഗൂഢ രഹസ്യങ്ങളും പരസ്യമായി അറിയുന്ന സർവ്വജ്ഞനായ അല്ലാഹുവിനോട് വഞ്ചന നടത്തുവാൻ ആർക്കും കഴിയുന്നതല്ലെന്ന് തീർച്ചയാണ്. പക്ഷേ, കപടവിശ്വാസികളുടെ വിചാരവും ഭാവവും പ്രവർത്തനവുമെല്ലാം കാണിക്കുന്നത് അവരുടെ ഗൂഢരഹസ്യങ്ങളൊന്നും അല്ലാഹു അറിയുകയില്ലെന്നാകുന്നു. അതുകൊണ്ടാണ് അവർ അല്ലാഹുവിനോട് വഞ്ചന പ്രവർത്തിക്കുന്നുവെന്നു പറഞ്ഞത്. ഇഹത്തിൽ വെച്ചു മാത്രമല്ല , പരത്തിൽ വെച്ചും അവർ അല്ലാഹുവിനെ കബളിപ്പിക്കുവാൻ ശ്രമം നടത്തി നോക്കുന്നതാണെന്ന് മറ്റൊരിടത്ത് അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്. നിങ്ങളോട് ശപഥം ചെയ്തു പറയുന്നതുപോലെ , അവരെ എഴു

ന്നേൽപ്പിക്കുന്ന ദിവസം അല്ലാഹുവിനോട് ശപഥം ചെയ്തു പറയും എന്നാണതിന്റെ ചരുക്കം (സൂ: മുജാദില: 18 ഉം വ്യാഖ്യാനവും നോക്കുക ) വാസ്തവത്തിൽ അവരുടെ വഞ്ചനാ പ്രവർത്തനങ്ങളിൽ വഞ്ചിതരാകുന്നത് അവർ തന്നെയാണ്. എല്ലാ കുറ്റവാളി കൾക്കും നൽകപ്പെടുന്ന ശിക്ഷ അവരവരുടെ കുറ്റത്തിന്റെ സ്വഭാവമനുസരിച്ചായിരിക്കു മല്ലോ. അതാണ് അല്ലാഹു അവരെ വഞ്ചിക്കുന്നവനാണ് എന്ന് പറഞ്ഞതിന്റെ താൽപ ര്യം. വഞ്ചനക്കനുയോജ്യമായ നടപടി എടുക്കുമെന്നല്ലാതെ, യഥാർത്ഥത്തിൽ അല്ലാഹു അവരെ വഞ്ചിച്ചേക്കും എന്നല്ല ഉദ്ദേശ്യം.

കപടവിശ്വാസികളുടെ ഒരു കപടനയം അല്ലാഹു ചൂണ്ടിക്കാട്ടുന്നു. നാമമാത്ര മുസ്‌ലിം കളും കപടവിശ്വാസികളുമായ ആളുകളിൽ അന്നുതൊട്ട് ഇന്നോളം – ഇക്കാലത്തു വിശേ ഷിച്ചും – കാണപ്പെടുന്ന ഒരു ലക്ഷണമത്രെ അത്. മുസ്‌ലിമിന്റെ അനുഷ്ഠാനകർമങ്ങ ളിൽ വെച്ചു ഏറ്റവും ശ്രേഷ്ഠമായതും ഇസ്‌ലാമിന്റെ പ്രധാന ചിഹ്നമായി നിലകൊള്ളു ന്നതുമാണല്ലോ നമസ്കാരം. ഈ കർമം നിർവ്വഹിക്കുവാൻ അവർക്ക് വലിയ മടിയായി രിക്കും. അത് പാടെ ഉപേക്ഷിക്കുന്ന പക്ഷം അവരെ മുസ്‌ലിംകളുടെ കൂട്ടത്തിൽ എണ്ണു കയില്ലെന്ന് പേടിച്ചു അത് നിർവ്വഹിക്കാൻ അവർ നിർബന്ധിതരാകും. ജനങ്ങളെ കാട്ടി ബോധ്യപ്പെടുത്തുവാൻ വേണ്ടി ബാഹ്യത്തിൽ അവരത് നിർവ്വഹിക്കുകയും തക്കം കിട്ടുമ്പോൾ നമസ്കരിക്കാതെ കഴിച്ചുകൂട്ടുകയും ചെയ്യും. എന്നാൽ നമസ്കാരത്തിന്റെ കാതലും ആത്മാവുമാകുന്ന ഭാഗം — അല്ലാഹുവിനെ കുറിച്ചുള്ള ഓർമ —അതിൽ വിര ളവുമായിരിക്കും. ഇതാണ് ആ നയം. നബിﷺയുടെ കാലത്ത് നമസ്കാരകർമം ജമാ അത്തായി (കൂട്ടനമസ്കാരമായി )ട്ടാണല്ലോ നടത്തപ്പെട്ടിരുന്നത്. അതിൽ പങ്കെടുക്കാ ത്തവരെപറ്റി അവർ കപടൻമാരാണെന്ന് സ്വാഭാവികമായും സംശയിക്കപ്പെട്ടിരുന്നു. കപ ടവിശ്വാസികൾ മുസ്‌ലിംകളായി അഭിനയിച്ചു വരുന്ന സ്ഥിതിക്ക് നമസ്കാരം പരസ്യ മായി ഉപേക്ഷിക്കുവാൻ അക്കാരണത്താൽ അവർക്ക് വിഷമമായിരുന്നു. എന്നാലും കഴി വതും നമസ്കാരത്തിൽ പങ്കെടുക്കാതെ കഴിക്കുവാൻ അവർ ശ്രമിച്ചിരുന്നുവെന്നും, ഇശാ, സ്വുബ്ഹ് എന്നീ ഇരുട്ടത്തുള്ള നമസ്കാരങ്ങളിൽ നിന്ന് വിശേഷിച്ചും അവർ ഒഴിഞ്ഞു മാറാറുണ്ടായിരുന്നുവെന്നുമാണ് മനസ്സിലാകുന്നത് الله اعلم

നബിﷺ പറയുകയുണ്ടായി: 'നമസ്കാരത്തിൽ വെച്ച് കപട വിശ്വാസികൾക്ക് ഏറ്റവും ഭാരമേറിയത് ഇശാ നമസ്കാരവും, സ്വുബ്ഹ് നമസ്കാരവുമാകുന്നു. ആ രണ്ടിലുമുള്ളത് (പുണ്യം) അവർക്കറിയാമായിരുന്നുവെങ്കിൽ , അവർ ആ രണ്ടിനും മുട്ടുകുത്തിക്കൊ ണ്ടെങ്കിലും വരുമായിരുന്നു. നമസ്കാരം (ജമാഅത്തായി) നടത്തപ്പെടുവാൻ ഒരാളോട് കൽപിക്കുകയും , എന്നിട്ട് ഞാനും കുറേ ആളുകളും കുറച്ചു വിറകുകെട്ടും എടുത്തു കൊണ്ട് നമസ്കാരത്തിന് ഹാജരാകാത്ത ആളുകളുടെ അടുക്കൽ ചെന്നു അവരുടെ വീടുകൾ അവരോടെ കത്തിച്ചു കളഞ്ഞെങ്കിലോ എന്ന് ഞാൻ കരുതുകയുണ്ടായി '. (ബു; മു) ഒരു രിവായത്തിൽ ഇങ്ങിനെ കൂടിയുണ്ട്: 'എന്റെ ആത്മാവ് യാതൊരുവന്റെ കൈവശമാണോ അവൻ തന്നെയാണ്! ഒരു കൊഴുത്ത ഞരമ്പോ, നല്ല രണ്ടു കുളമ്പുക ളോ, കിട്ടുമെന്ന് അവരിൽ ഒരുവൻ അറിഞ്ഞിരുന്നെങ്കിൽ അവൻ നമസ്കാരത്തിന് ഹാജ രാകുമായിരുന്നു. വീടുകളിൽ സ്ഥിതി ചെയ്യുന്ന സ്ത്രീകളും കുട്ടികളും ഇല്ലായിരുന്നെ ങ്കിൽ അവരുടെ വീടുകൾ അവരോടെ ഞാൻ കത്തിക്കുമായിരുന്നു.' മറ്റൊരു ഹദീഥിൽ 'ഇത് കപടവിശ്വാസിയുടെ നമസ്ക്കാരമാകുന്നു' എന്ന് മൂന്നു പ്രാവശ്യം ആവർത്തിച്ചു പറഞ്ഞുകൊണ്ട് നബിﷺ പ്രസ്താവിച്ചതിന്റെ സാരം ഇതാകുന്നു. 'സൂര്യൻ അസ്തമി ക്കുന്നതുവരെ കാത്തിരുന്നു അസ്തമയ സമയമാകുമ്പോൾ കോഴി കൊത്തും പോലെ അവൻ നാലു കൊത്തു കൊത്തും' (മ; മു; തി; ന) കപടവിശ്വാസിയുടെ അസ്ർ നമ

സ്കാരത്തെയാണ് നബിﷺ ഈ വചനത്തിൽ ചിത്രീകരിച്ചത്.

ഇസ്‌ലാമിലെ അനുഷ്ഠാനപരമായ ആരാധനാ കർമങ്ങളെ രാഷ്ട്രീയവും നാഗരിക വുമായ വീക്ഷണ ഗതിയിലൂടെ വിലയിരുത്തുകയും, ആത്മീയവും പാരത്രികവുമായ വശങ്ങൾക്കു വേണ്ടത്ര പരിഗണന നൽകാതിരിക്കുകയും പതിവാക്കിയ ഒരു പണ്ഡി തൻ ഇവിടെ എഴുതിക്കാണുന്ന ചില വാക്യങ്ങൾ കാണുമ്പോൾ ആശ്ചര്യം തോന്നി പ്പോകുന്നു. 'നബിﷺയുടെ കാലത്ത് നമസ്കാര നിഷ്ഠയില്ലാത്തവരെ ഇസ്‌ലാമിക സമൂ ഹത്തിലെ പ്രാഥമിക അംഗങ്ങളായി പോലും എണ്ണിയിരുന്നില്ല' എന്നു പറഞ്ഞുകൊണ്ട് അദ്ദേഹം തുടരുകയാണ്: 'ലോകത്തുള്ള സകല പാർട്ടി (കക്ഷി) കളും സംഘടനകളും പൊതുവായി അംഗീകരിച്ചു വരുന്ന ഒരു നിഷ്കൃഷ്ട നയമാണ് അംഗങ്ങൾ പാർട്ടി യോഗങ്ങളിൽ നിർബ്ബന്ധപൂർവ്വം പങ്കെടുക്കണമെന്നത്. വല്ലമെമ്പറും (അംഗവും) അകാ രണമായി ഒരു യോഗത്തിൽ സംബന്ധിക്കാതിരുന്നാൽ , അയാൾക്ക് പാർട്ടിയോട് താൽപ ര്യമില്ലെന്ന് മനസ്സിലാക്കപ്പെടുന്നു. തുടർച്ചയായി പല യോഗങ്ങളിൽ അസന്നിഹിതരാ കുന്നവരെ പാർട്ടി അംഗത്വത്തിൽ നിന്ന് പുറം തള്ളുകയും ചെയ്യുന്നു.' പിന്നീടദ്ദേഹം പറയുകയാണ്: 'തികച്ചും ഇതേ നയമാണ് ഇസ്‌ലാമിക ജമാഅത്തും കൈകൊണ്ടിട്ടു ള്ളത്.' ഇസ്‌ലാമിലെ പരിപാവനങ്ങളായ ആരാധനാ കർമങ്ങളുടെ അന്തസത്തയെ അവ ഗണിച്ചുകൊണ്ടുള്ളതും ജമാഅത്ത് നമസ്കാരങ്ങളെ പാർട്ടി യോഗങ്ങളാക്കി തരം താഴ്ത്തുന്നതുമായ ഒരു പ്രസ്താവനയാണിത് എന്ന് മാത്രമേ തൽക്കാലം ഇതിനെക്കു റിച്ചു പറയുവാനുള്ളൂ والله يهدينا سواء السبيل

കപടവിശ്വാസികളുടെ ഒരു പൊതുസ്ഥിതിയാണ് 143-ാം വചനത്തിൽ കാണുന്നത്. ഇസ്‌ലാമിന്റെ പക്ഷത്തോ, കുഫ്റിന്റെ പക്ഷത്തോ നില ഉറപ്പിക്കാതെ —സത്യവിശ്വാസ ത്തിലോ അവിശ്വാസത്തിലോ ഉറച്ചു നിൽക്കാതെ -ഇടയിൽ കിടന്നു അങ്ങോട്ടുമിങ്ങോട്ടും ആടിക്കളിച്ചുകൊണ്ടിരിക്കുക. നേരായ മാർഗം ഒന്നു മാത്രമായ സ്ഥിതിക്ക് അവരുടെ ഈ നിലമാറാതെ ഒരിക്കലും അവർ നേർമാർഗത്തിലാകുകയില്ല. അല്ലാഹു അവരെ വഴിപിഴച്ച ദുർമാർഗികളായി മാത്രമേ എണ്ണുകയുള്ളൂ. അവർക്ക് പിന്നെ എങ്ങിനെ രക്ഷാ മാർഗം ലഭിക്കുവാനാണ്?!. അതെ അല്ലാഹു വഴിപിഴവിലാക്കിയവർക്ക് വേറെ മാർഗ മൊന്നും ലഭിക്കുകയില്ല തന്നെ وَمَن يُضْلِلِ ٱللَّهُ فَلَن تَجِدَ لَهُۥ سَبِيلًا

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَتَّخِذُوا۟ ٱلْكَـٰفِرِينَ أَوْلِيَآءَ مِن دُونِ ٱلْمُؤْمِنِينَ ۚ أَتُرِيدُونَ أَن تَجْعَلُوا۟ لِلَّهِ عَلَيْكُمْ سُلْطَـٰنًا مُّبِينًا ﴿١٤٤﴾

**《144》 ഹേ , വിശ്വസിച്ചവരേ, സത്യവിശ്വാസികളെ കൂടാതെ, അവി ശ്വാസികളെ നിങ്ങൾ മിത്രങ്ങളായി സ്വീകരിക്കരുത്. നിങ്ങൾക്കെതിരെ അല്ലാഹുവിന് വ്യക്തമായ ഒരധി കൃത രേഖ ഉണ്ടാക്കുവാൻ നിങ്ങൾ ഉദ്ദേശിക്കുന്നുവോ?!**

---

《144》 يَاأَيُّهَاالَّذِينَ آمَنُوا ഹേ , വിശ്വസിച്ചവരേ, لاتَتَّخِذُوا നിങ്ങൾ ആക്കിത്തീർക്കരു ത്, സ്വീകരിക്കരുത് الْكَافِرِينَ അവിശ്വാസികളെ أَوْلِيَاءَ മിത്രങ്ങൾ, ബന്ധുക്കൾ, കാര്യ കർത്താക്കൾ مِنْ دُونِ കൂടാതെ , അല്ലാതെ, പുറമെ الْمُؤْمِنِينَ സത്യവിശ്വാസികളെ

أَتُرِيدُونَ നിങ്ങൾ ഉദ്ദേശിക്കുന്നുവോ أَن تَجْعَلُوا നിങ്ങൾ ആക്കുവാൻ, ഉണ്ടാക്കുന്നതിന്ന് لِلَّهِ അല്ലാഹുവിന് عَلَيْكُمْ നിങ്ങളുടെമേൽ (എതിരെ) سُلْطَانًا അധികൃതരേഖ, തെളിവ് , ന്യായം مُبِينًا വ്യക്തമായ

കപടവിശ്വാസികൾ ചെയ്യുന്നതുപോലെ അവിശ്വാസികളെ മിത്രങ്ങളാക്കി സ്വീകരിച്ചുകൂടാത്തതാണ്; സത്യവിശ്വാസികൾ തമ്മതമ്മിലേ മൈത്രീബന്ധവും മനസ്സിണങ്ങിയ കൂട്ടുകെട്ടും ഉണ്ടാകാവൂ; അവിശ്വാസികളോട് മൈത്രിയും കൂട്ടുകെട്ടും സ്ഥാപിക്കുന്നത് അവരെപ്പോലെ നിങ്ങളും പിഴച്ചവരാണെന്ന് നിങ്ങൾക്കെതിരിൽ നിങ്ങൾ തന്നെ വ്യക്തമായ തെളിവ് സ്ഥാപിക്കലായിത്തീരും; അതുകൊണ്ട് അത് വളരെ ഗൗരവപൂർവ്വം സൂക്ഷിക്കേണ്ടതാണ് എന്ന് സാരം.

إِنَّ ٱلْمُنَٰفِقِينَ فِى ٱلدَّرْكِ ٱلْأَسْفَلِ مِنَ ٱلنَّارِ وَلَن تَجِدَ لَهُمْ نَصِيرًا ﴿١٤٥﴾

**﴾145﴿ നിശ്ചയമായും കപടവിശ്വാസികൾ നരകത്തിൽ നിന്നും ഏറ്റം താഴെ പടിയിലായിരിക്കും. അവർക്ക് ഒരു സഹായകനെയും നീ കണ്ടെത്തുന്നതേയല്ല താനും :-**

إِلَّا ٱلَّذِينَ تَابُوا۟ وَأَصْلَحُوا۟ وَٱعْتَصَمُوا۟ بِٱللَّهِ وَأَخْلَصُوا۟ دِينَهُمْ لِلَّهِ فَأُو۟لَٰٓئِكَ مَعَ ٱلْمُؤْمِنِينَ ۖ وَسَوْفَ يُؤْتِ ٱللَّهُ ٱلْمُؤْمِنِينَ أَجْرًا عَظِيمًا ﴿١٤٦﴾

**﴾146﴿(അതെ) പശ്ചാത്തപിച്ചു മടങ്ങുകയും, (കർമങ്ങൾ) നന്നാക്കുകയും, അല്ലാഹുവിനെ മുറുകെ പിടിക്കുകയും, തങ്ങളുടെ മതത്തെ അല്ലാഹുവിന്നു നിഷ്കളങ്കമാക്കുകയും ചെയ്തവരൊഴികെ; അക്കൂട്ടർ സത്യവിശ്വാസികളുടെ കൂടെയായിരിക്കും. സത്യ വിശ്വാസികൾക്ക് വഴിയെ അല്ലാഹു മഹത്തായ പ്രതിഫലം കൊടുക്കുകയും ചെയ്യും .**

﴾145﴿ إِنَّ ٱلْمُنَٰفِقِينَ നിശ്ചയമായും കപടവിശ്വാസികൾ فِى ٱلدَّرْكِ പടിയിലാണ്, തട്ടിലായിരിക്കും ٱلْأَسْفَلِ ഏറ്റം താഴ്ന്ന مِنَ ٱلنَّارِ നരകത്തിൽനിന്ന് وَلَن تَجِدَ നീ കണ്ടെത്തുകയേ ഇല്ലതാനും, കാണുകയുമില്ല തന്നെ لَهُمْ അവർക്ക് نَصِيرًا ഒരു സഹായകനെ ﴾146﴿ إِلاالَّذِينَ യാതൊരുവരൊഴികെ تَابُوا അവർ പശ്ചാത്തപിച്ചു وَأَصْلَحُوا അവർ നന്നാക്കുകയും ചെയ്തു, നന്നായി തീരുകയും ചെയ്തു وَاعْتَصَمُوا മുറുകെ പിടിക്കുകയും ചെയ്തു, രക്ഷാവലംബമാക്കുകയും ചെയ്തു بِاللَّهِ അല്ലാഹുവിനെ وَأَخْلَصُوا നിഷ്കളങ്കമാക്കുക (തനിച്ചാക്കുക) യും ചെയ്തു دِينَهُمْ തങ്ങളുടെ മതത്തെ, നടപടിയെ لِلَّهِ അല്ലാഹുവിന് فَأُولَٰئِكَ എന്നാൽ അക്കൂട്ടർ مَعَ الْمُؤْمِنِينَ സത്യവിശ്വാസികളോടു കൂടെയായിരിക്കും وَسَوْفَ വഴിയെ , പിന്നീട് يُؤْتِاللَّهُ അല്ലാഹു നൽകും, കൊടുക്കും الْمُؤْمِنِينَ സത്യ വിശ്വാസികൾക്ക് أَجْرًا പ്രതിഫലം عَظِيمًا മഹത്തായ

തികച്ചും അവിശ്വാസികളായ വിഭാഗത്തെക്കാൾ നീചവും നിന്ദ്യവുമായ സ്വഭാവക്കാരാണ് കപടവിശ്വാസികളെന്നും, അതിനാൽ അല്ലാഹുവിന് അവരോടുള്ള അമർഷം വളരെ വമ്പിച്ചതാണെന്നും കഴിഞ്ഞ പ്രസ്താവനകളിൽ നിന്ന് വ്യക്തമാണ്. അതുകൊണ്ട് ശിക്ഷയിലും അവർ ഏറ്റവും നികൃഷ്ടരായിരിക്കുമെന്നും, നരകത്തിന്റെ ഏറ്റവും താഴെ പടിയിലായിരിക്കും അവരെന്നും അല്ലാഹു അറിയിക്കുന്നു.എന്നിരുന്നാലും, അവർ ഖേദിച്ചു മടങ്ങി നന്നായി തീരുന്ന പക്ഷം അല്ലാഹു അവർക്ക് കരുണ ചെയ്യാൻ തയ്യാറാണെന്നും, യഥാർത്ഥ സത്യവിശ്വാസികളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തി വമ്പിച്ച പ്രതിഫലം നൽകി അവരെ അനുഗ്രഹിക്കുമെന്നും വാഗ്ദാനം ചെയ്യുകയും ചെയ്യുന്നു.ചെയ്തതിനെപ്പറ്റി ഖേദം പ്രകടിപ്പിച്ചാൽ മാത്രം പോരാ അത് യഥാർത്ഥമാണെന്ന് പ്രവർത്തിമൂലം തെളിയിക്കുകയും വേണ്ടതുണ്ട് എന്നത്രെ .... وَأَصْلَحُوا وَاعْتَصَمُوا (നന്നാക്കി തീർക്കുകയും, അല്ലാഹുവിനെ മുറുകെ പിടിക്കുകയും, മതത്തെ അല്ലാഹുവിന് നിഷ്കളങ്കമാക്കുകയും ചെയ്തു)എന്നു പറഞ്ഞതിന്റെ ഉദ്ദേശ്യം. അതായത്, മുമ്പ് ചെയ്തു പോയ നീച കൃത്യങ്ങളെക്കുറിച്ചു ഖേദിക്കുകയും, മേലിൽ നല്ല പ്രവർത്തനങ്ങൾ ചെയ്തു നന്നായിത്തീരുകയും, അല്ലാഹുവിനെ മാത്രം രക്ഷാധികാരിയായി സ്വീകരിക്കുകയും, മറ്റുള്ളവരെ കാണിക്കുവാനോ ബോധ്യപ്പെടുത്തുവാനോ ശ്രമിക്കാതെ മതജീവിതത്തിൽ അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലവും മാത്രം ലക്ഷ്യമാക്കുകയും ചെയ്യണം. അപ്പോഴേ പശ്ചാത്താപം സാക്ഷാൽകൃതമാകുകയുള്ളൂവെന്ന് താൽപ്പര്യം. മനുഷ്യരെ ശിക്ഷിക്കണമെന്ന് അല്ലാഹുവിന് ഒട്ടും ഉദ്ദേശമില്ലെന്ന് അടുത്ത വചനത്തിൽ അല്ലാഹു ചൂണ്ടികാട്ടുന്നു:-

مَّا يَفْعَلُ ٱللَّهُ بِعَذَابِكُمْ إِن شَكَرْتُمْ وَءَامَنتُمْ ۚ وَكَانَ ٱللَّهُ شَاكِرًا عَلِيمًا ﴿٤٧﴾

**《147》 നിങ്ങളെ ശിക്ഷിക്കുന്നതു കൊണ്ട് അല്ലാഹു എന്ത് ചെയ്യാനാണ്? നിങ്ങൾ നന്ദി കാണിക്കുകയും, വിശ്വസിക്കുകയും ചെയ്യുന്ന പക്ഷം! അല്ലാഹു നന്ദി കാണിക്കുന്നവനും (എല്ലാം) അറിയുന്നവനുമാകുന്നുതാനും.**

《147》 مَايَفْعَلُ എന്തു ചെയ്യും, എന്തു ചെയ് വാനാണ് اللّٰهُ അല്ലാഹു بِعَذَابِكُمْ നിങ്ങളുടെ ശിക്ഷ (നിങ്ങളെ ശിക്ഷിക്കുന്നത്) കൊണ്ട് إِنْ شَكَرْتُمْ നിങ്ങൾ നന്ദി കാണിച്ചെങ്കിൽ, നന്ദി ചെയ്യുന്ന പക്ഷം وَآمَنْتُمْ നിങ്ങൾ വിശ്വസിക്കുകയും ചെയ്തു (വെങ്കിൽ) وَكَانَ اللّٰهُ അല്ലാഹു ആകുന്നുതാനും, ആകുകയും ചെയ്തിരിക്കുന്നു شَاكِرًا നന്ദി കാണിക്കുന്നവൻ عَلِيمًا അറിയുന്നവൻ

വളരെ ശ്രദ്ധേയവും , സത്യവിശ്വാസികൾക്ക് വളരെ മനസ്സമാധാനം നൽകുന്നതുമാണ് ഈ വചനം . നന്ദികേടും, അവിശ്വാസവുമാണ് നിങ്ങളെ ശിക്ഷക്ക് വിധേയമാക്കുന്നത്; നിങ്ങൾ നന്ദിയുള്ളവരും വിശ്വാസികളും ആയിരുന്നാൽ അല്ലാഹു നിങ്ങളെ ശിക്ഷിക്കുവാൻ പോകുന്നില്ല; നിങ്ങളെ വൃഥാ ശിക്ഷിക്കണമെന്ന് അവന് ഒട്ടും ഉദ്ദേശ്യമില്ല. നിങ്ങളെ ശിക്ഷിച്ചതു കൊണ്ട് യാതൊരു നേട്ടവും അവനില്ല താനും. അതോടുകൂടി നിങ്ങൾ ചെയ്യുന്ന നല്ല കാര്യങ്ങളെന്തും അവൻ നന്ദിപൂർവ്വം സ്വീകരിച്ചു ഉദാര

മായ പ്രതിഫലം നൽകുന്നവനും, നിങ്ങളുടെ സർവ്വകാര്യങ്ങളെക്കുറിച്ചും ശരിക്കും അറിയുന്നവനുമാണവൻ. അതുകൊണ്ട് നിങ്ങൾ നന്ദിയുള്ള സത്യവിശ്വാസികളായിരിക്കുവിൻ. എന്നൊക്കെയാണ് ഈ വചനത്തിന്റെ ആശയം.

അല്ലാഹു പറയുന്നു: لَئِن شَكَرْتُمْ لَأَزِيدَنَّكُمْ وَلَئِن كَفَرْتُمْ إِنَّ عَذَابِي لَشَدِيدٌ ) നിങ്ങൾ നന്ദി കാണിക്കുന്ന പക്ഷം, തീർച്ചയായും ഞാൻ നിങ്ങൾക്ക് വർദ്ധിപ്പിച്ചു തരുക തന്നെ ചെയ്യും. നിങ്ങൾ നന്ദികേട് കാണിച്ചുവെങ്കിലോ, നിശ്ചയമായും എന്റെ ശിക്ഷ കഠിനമായത് തന്നെയാകുന്നു. (ഇബ്റാഹീം : 7) മനസ്സിൽ മാത്രം ഒതുങ്ങി നിൽക്കുന്നതല്ല നന്ദി. വിചാര വികാരങ്ങളിലൂടെയും, വാക്കുകളിലൂടെയും, പ്രവൃത്തികളിലൂടെയും അത് പ്രകടമാക്കേണ്ടതുണ്ട്. എല്ലാ സത്കർമങ്ങളും നന്ദിയുടെ ലക്ഷണവും, എല്ലാ ദുഷ്കർമങ്ങളും നന്ദികേടിന്റെ ലക്ഷണവുമാകുന്നു. നന്ദിയുടെ ഉദ്ഭവവും വളർച്ചയുമാകട്ടെ, വിശ്വാസത്തിൽ നിന്നാണ്താനും.

## ജുസ്ഉ് - 6

۞ لَّا يُحِبُّ ٱللَّهُ ٱلْجَهْرَ بِٱلسُّوٓءِ مِنَ ٱلْقَوْلِ إِلَّا مَن ظُلِمَ ۚ

**﴾148﴿ വാക്കിൽ നിന്ന് തിൻമയായുള്ളതിനെ [ചീത്തയായ വാക്കുകളെ] ഉച്ചത്തിലാ (ക്കി പരസ്യമാ) ക്കുന്നതിനെ അല്ലാഹു ഇഷ്ടപ്പെടുകയില്ല. അക്രമം ചെയ്യപ്പെട്ടവൻ (ഉച്ചത്തിലാക്കുന്നത്) ഒഴികെ.**

وَكَانَ ٱللَّهُ سَمِيعًا عَلِيمًا ﴿١٤٨﴾

**അല്ലാഹു (എല്ലാം) കേൾക്കുന്നവനും , അറിയുന്നവനുമാകുന്നു താനും.**

إِن تُبْدُوا۟ خَيْرًا أَوْ تُخْفُوهُ أَوْ تَعْفُوا۟ عَن سُوٓءٍ فَإِنَّ ٱللَّهَ كَانَ عَفُوًّا قَدِيرًا ﴿١٤٩﴾

**﴾149﴿ നിങ്ങൾ ഒരു നല്ല കാര്യം വെളിവാക്കുകയോ, അത് മറച്ചു വെക്കുകയോ ഒരു തിൻമയെക്കുറിച്ചു മാപ്പ് നൽകുകയോ ചെയ്യുന്നപക്ഷം, (അറിഞ്ഞുകൊള്ളുക) നിശ്ചയമായും അല്ലാഹു , വളരെ മാപ്പ്ചെയ്യുന്നവനും, കഴിവുള്ളവനുമാകുന്നു.**

---

﴾148﴿ لا يُحِبُّ اللَّهُ അല്ലാഹു ഇഷ്ടപ്പെടുകയില്ല الْجَهْرَ പരസ്യമാക്കൽ, ഉച്ചത്തിലാക്കൽ بِالسُّوءِ തിൻമയെ, ചീത്തയായതിനെ , ദുഷിച്ചതുകൊണ്ട് مِنَ الْقَوْلِ വാക്കിൽ (സംസാരത്തിൽ) നിന്ന് إِلا مَنْ യാതൊരുവനൊഴികെ ظُلِمَ അക്രമം ചെയ്യപ്പെട്ടു وَكَانَ اللَّهُ അല്ലാഹു ആകുന്നു താനും سَمِيعًا കേൾക്കുന്നവൻ عَلِيمًا അറിയുന്നവൻ ﴾149﴿ إِنْ تُبْدُوا നിങ്ങൾ വെളിവാക്കുന്നുവെങ്കിൽ خَيْرًا നല്ലതിനെ, വല്ല നൻമയും أَوْ تُخْفُوهُ അല്ലെങ്കിലതു മറച്ചുവെക്കുന്നു (വെങ്കിൽ) أَوْ تَعْفُوا അല്ലെങ്കിൽ നിങ്ങൾ മാപ്പ് നൽകുന്നു (വെ

ങ്കിൽ) عَنْ سُوءٍ വല്ല തിൻമയെ (ചീത്തയെ) ക്കുറിച്ചും فَإِنَّ اللَّهَ എന്നാൽ വിശ്ചയമായും അല്ലാഹു كَانَ عَفُوًّا വളരെ മാപ്പ് നൽകുന്നവനാകുന്നു قَدِيرًا കഴിവുളളവൻ.

---

ഒരു പൊതു തത്വം അല്ലാഹു ഈ വചനം മുഖേന പഠിപ്പിക്കുകയാണ്. നന്നല്ലാത്ത ദുഷിച്ച വാക്കുകൾ പറയുന്നതും ഉപയോഗിക്കുന്നതും എപ്പോഴും പാടില്ലാത്തത് തന്നെ. എന്നാലത് ഉച്ചത്തിലും പരസ്യമായും ആയിരിക്കുമ്പോൾ കൂടുതൽ ഗൗരവതരമായി ത്തീരുന്നു. വളരെ നിസ്സാരമായി കരുതപ്പെടുന്ന ഒരു വാക്ക് പരസ്യമായിത്തീർന്നതിന്റെ പേരിൽ ചില അനിഷ്ട സംഭവങ്ങൾ ഉണ്ടാകുന്നത് അപൂർവ്വമല്ല. ദുഷിച്ച വാക്ക് പറയു കയും അത് പരസ്യമായിട്ടായിരിക്കുകയും കൂടി ചെയ്യുമ്പോൾ അത് അല്ലാഹുവിന്റെ വെറുപ്പിന് കാരണമാകുന്നു എന്നത്രെ لَا يُحِبُّ اللَّهُ الْجَهْرَ (ഉച്ചത്തിലാക്കുന്നത് അല്ലാഹു ഇഷ്ടപ്പെടുന്നില്ല) എന്ന് പറഞ്ഞതിന്റെ താൽപര്യം. അഥവാ ദുഷിച്ച വാക്കുകൾ രഹ സ്യമായോ പതുക്കെയോ പറയുന്നതിന് വിരോധമില്ല എന്നല്ല. അല്ലാഹുവിനെ സംബ ന്ധിക്കുന്ന വാക്കുകളിലും , ജനങ്ങളെ സംബന്ധിക്കുന്ന വാക്കുകളിലുമെല്ലാം സൂക്ഷി ക്കേണ്ടുന്ന വിഷയമാണിത്.

അല്ലാഹുവിന്റെ മഹിത മഹത്വങ്ങൾക്ക് യോജിക്കാത്ത എല്ലാ വാക്കുകളും, മറ്റൊ രാളെ സംബന്ധിച്ച് ചീത്ത പറയൽ, ഏഷണിയും പരദൂഷണവും പറയൽ തിൻമക്കായി പ്രാർത്ഥിക്കൽ മുതലായവയും ഈ വിരോധത്തിന് വിധേയമാകുന്നു. തൃപ്തികരമല്ലാത്ത വല്ലതും മനസ്സിൽ തോന്നിയാൽ പോലും അത് പുറത്ത് പറയാതിരിക്കുക, പറഞ്ഞാൽ തന്നെ അത് ഒച്ചപ്പെടുത്തുകയും പരസ്യമാക്കുകയും ചെയ്യാതിരിക്കുക, ഇതാണ് വേണ്ട ത്. പക്ഷേ, അക്രമത്തിന് പാത്രമായിത്തീർന്നവർ തങ്ങളുടെ സങ്കട നിവൃത്തിക്കുവേ ണ്ടിയോ , അവകാശം വകവച്ചു കിട്ടേണ്ടതിനു വേണ്ടിയോ അക്രമകാരികൾക്കെതിരെ ആക്ഷേപവും തെളിവും കൊണ്ടുവരുന്നതിനും, അത് പരസ്യമാക്കുന്നതിനും വിരോധ മില്ല. ഇങ്ങോട്ട് ആദ്യമായി ചീത്തപറഞ്ഞവനെ അതുപോലെ പകരം അങ്ങോട്ട് പറയു ന്നതും തെറ്റല്ല. സ്വാഭിമാനം രക്ഷിക്കലാണല്ലോ അത്. ഇങ്ങോട്ട് പറഞ്ഞതിൽ കവിഞ്ഞ വാക്കുകൾ അങ്ങോട്ട് പറയുവാൻ പാടില്ല താനും. വിട്ടുവീഴ്ച നൽകലും മാപ്പ് കൊടു ക്കലുമാണ് കൂടുതൽ നല്ലത്. അതാണ് മാന്യതയും സംസ്കാരവും, അതാണ് അല്ലാഹുവിങ്കൽ പുണ്യമായിട്ടുള്ളതും.

നല്ല വാക്കുകളും നല്ല കാര്യങ്ങളും— അവ പരസ്യമായി ചെയ്താലും രഹസ്യമായി ചെയ്താലും ശരി--അല്ലാഹു ഇഷ്ടപ്പെടുന്നു. തിൻമക്കു പകരം തിൻമ ചെയ്യാതെ മാപ്പ് നൽകുന്നതും അവൻ വളരെ ഇഷ്ടപ്പെടുന്ന കാര്യമാണ്. അതിനൊക്കെ അവൻ വമ്പിച്ച പ്രതിഫലം നൽകുകയും ചെയ്യും.കാരണം , അവൻ എന്തിനും കഴിവുള്ള സർവ്വശക്ത നായതോടൊപ്പം വളരെ മാപ്പും വിട്ടുവീഴ്ചയും നൽകുന്ന അത്യുദാരനും കൂടിയാകു ന്നു. ഇതാണ് 149-ാം വചനത്തിന്റെ താൽപര്യം. സന്ദർഭം നോക്കുമ്പോൾ , കപടവിശ്വാ സികളോടും , വേദക്കാരോടും വിട്ടുവീഴ്ചാനയം സ്വീകരിക്കണമെന്നും, അവരുടെ തെറ്റു കുറ്റങ്ങൾ പരസ്യമായി പ്രചരിപ്പിക്കാതിരിക്കുകയാണ് വേണ്ടതെന്നുള്ള ഉപദേശം കൂടി യാണ് ഈ വചനങ്ങൾ എന്നും കാണാം. ഒരു ഹദീഥിൽ നബിﷺ ഇപ്രകാരം പറഞ്ഞി രിക്കുന്നു: 'ദാന ധർമം നിമിത്തം ധനം ചുരുങ്ങിപ്പോകുകയില്ല. മാപ്പ് നൽകൽ കൊണ്ടു വീര്യമല്ലാതെ അല്ലാഹു വർദ്ധിപ്പിക്കുകയുമില്ല. അല്ലാഹുവിനു വേണ്ടി ആർ താഴ്മ കാണി ക്കുന്നുവോ അവനെ അവൻ ഉയർത്തുന്നതാണ്.' (മു).

إِنَّ ٱلَّذِينَ يَكۡفُرُونَ بِٱللَّهِ وَرُسُلِهِۦ وَيُرِيدُونَ أَن يُفَرِّقُواْ بَيۡنَ ٱللَّهِ وَرُسُلِهِۦ وَيَقُولُونَ نُؤۡمِنُ بِبَعۡضٍ وَنَكۡفُرُ بِبَعۡضٍ وَيُرِيدُونَ أَن يَتَّخِذُواْ بَيۡنَ ذَٰلِكَ سَبِيلاً ﴿١٥٠﴾

﴿150﴾ **നിശ്ചയമായും, യാതൊരു കൂട്ടർ: അല്ലാഹുവിലും, അവന്റെ റസൂലുകളിലും അവർ അവിശ്വസിക്കുന്നു; അല്ലാഹുവിന്റെയും അവന്റെ റസൂലുകളുടെയും ഇടയിൽ വ്യത്യാസപ്പെടുത്തുവാൻ അവർ ഉദ്ദേശിക്കുകയും ചെയ്യുന്നു. 'ഞങ്ങൾ ചിലരിൽ വിശ്വസിക്കുകയും, ചിലരിൽ അവിശ്വസിക്കുകയും ചെയ്യുന്നു' എന്ന് അവർ പറയുകയും ചെയ്യുന്നു. അതിനിടയിൽ ഒരു (പ്രത്യേക) മാർഗം സ്വീകരിക്കുവാനും അവർ ഉദ്ദേശിക്കുന്നു:-**

أُوْلَٰٓئِكَ هُمُ ٱلۡكَٰفِرُونَ حَقًّاۚ وَأَعۡتَدۡنَا لِلۡكَٰفِرِينَ عَذَابًا مُّهِينًا ﴿١٥١﴾

﴿151﴾ **( അങ്ങിനെയുളള) അക്കൂട്ടർ തന്നെയാണ് യഥാർത്ഥത്തിൽ അവിശ്വാസികൾ.**

**അവിശ്വാസികൾക്ക് അപമാനകരമായ ശിക്ഷ നാം ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു.**

---

﴿150﴾ إِنَّ ٱلَّذِينَ നിശ്ചയമായും, യാതൊരുകൂട്ടർ يَكۡفُرُونَ അവർ അവിശ്വസിക്കുന്നു بِٱللَّهِ അല്ലാഹുവിൽ وَرُسُلِهِ അവന്റെ റസൂലുകളിലും وَيُرِيدُونَ അവർ ഉദ്ദേശിക്കുകയും ചെയ്യുന്നു أَن يُفَرِّقُوا അവർ വ്യത്യാസപ്പെടുത്തു (ഭിന്നിപ്പുണ്ടാക്കു—വിവേചനം കാണിക്കു) വാൻ بَيۡنَ ٱللَّهِ അല്ലാഹുവിനിടയിൽ وَرُسُلِهِ അവന്റെ റസൂലുകളുടെയും وَيَقُولُونَ അവർ പറയുകയും ചെയ്യുന്നു نُؤۡمِنُ ഞങ്ങൾ വിശ്വസിക്കുന്നു بِبَعۡضٍ ചിലരിൽ وَنَكۡفُرُ ഞങ്ങൾ അവിശ്വസിക്കുകയും ചെയ്യുന്നു بِبَعۡضٍ ചിലരിൽ وَيُرِيدُونَ അവർ ഉദ്ദേശിക്കുകയും ചെയ്യുന്നു أَن يَتَّخِذُوا അവർ ഉണ്ടാക്കുവാൻ, സ്വീകരിക്കുന്നതിന് بَيۡنَ ذَٰلِكَ അതിനിടയിൽ سَبِيلًا ഒരു മാർഗം ﴿151﴾ أُولَٰئِكَ അക്കൂട്ടർ هُمُ അവർ (തന്നെ) ٱلۡكَٰفِرُونَ അവിശ്വാസികൾ حَقًّا യഥാർത്ഥത്തിൽ, സത്യമായും, ശരിക്ക് وَأَعۡتَدۡنَا നാം ഒരുക്കി വെക്കുകയും ചെയ്തിരിക്കുന്നു لِلۡكَٰفِرِينَ അവിശ്വാസികൾക്ക് عَذَابًا ശിക്ഷ مُهِينًا അപമാനകരമായ, നിന്ദ്യമായ

---

ചില റസൂലുകളിലും അവരുടെ പ്രബോധനത്തിലും വിശ്വസിക്കുന്നതായി വാദിക്കുകയും, മറ്റു ചില റസൂലുകളിൽ വിശ്വസിക്കാതെ അവരെ നിഷേധിക്കുകയും ചെയ്യുന്ന എല്ലാവരെയും--വിശേഷിച്ചു യഹൂദികളെയും ക്രിസ്ത്യാനികളെയും-സംബന്ധിച്ചാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. എല്ലാ റസൂലുകളും അല്ലാഹുവിന്റെ ദൗത്യവാഹകൻമാരായി നിയോഗിക്കപ്പെട്ടവരാണ്. എല്ലാവരുടെയും ദൗത്യം ഒന്നുതന്നെയാ

ണ്താനും. എന്നിരിക്കെ, ചിലരിൽമാത്രം വിശ്വസിക്കുകയും, ചിലരെ നിഷേധിക്കുകയും ചെയ്യുന്നത് തനി അവിശ്വാസം തന്നെയാണെന്ന് അല്ലാഹു പ്രഖ്യാപിക്കുന്നു.

وَٱلَّذِينَ ءَامَنُواْ بِٱللَّهِ وَرُسُلِهِۦ وَلَمْ يُفَرِّقُواْ بَيْنَ أَحَدٍ مِّنْهُمْ أُوْلَٰٓئِكَ سَوْفَ يُؤْتِيهِمْ أُجُورَهُمْ ۗ وَكَانَ ٱللَّهُ غَفُورًا رَّحِيمًا ﴿١٥٢﴾

**﴾152﴿ അല്ലാഹുവിലും, അവന്റെ റസൂലുകളിലും വിശ്വസിക്കുകയും, അവരിൽ ഒരാൾക്കിടയിലും വ്യത്യാസപ്പെടുത്താതിരിക്കുകയും ചെയ്തവരാകട്ടെ, അക്കൂട്ടർ-അവർക്ക് അവരുടെ പ്രതിഫലങ്ങൾ വഴിയെ അവൻ നൽകുന്നതാണ്.**

**അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

﴾152﴿ وَالَّذِينَ آمَنُوا വിശ്വസിച്ചവരാകട്ടെ بِاللَّهِ وَرُسُلِهِ അല്ലാഹുവിലും, അവന്റെ റസൂലുകളിലും وَلَمْ يُفَرِّقُوا അവർ വ്യത്യാസം വരുത്തിയതുമില്ല بَيْنَ أَحَدٍ ഒരാൾക്കിടയിലും مِنْهُمْ അവരിൽ നിന്ന് أُولَٰئِكَ അക്കൂട്ടർ سَوْفَ يُؤْتِيهِمْ വഴിയെ അവൻ അവർക്ക് കൊടുക്കും أُجُورَهُمْ അവരുടെ പ്രതിഫലങ്ങൾ وَكَانَ اللَّهُ അല്ലാഹു ആകുന്നുതാനും غَفُورًا വളരെ പൊറുക്കുന്നവൻ رَحِيمًا കരുണാനിധി.

## വിഭാഗം - 22

ഇവിടം മുതൽ ഏതാനും വചനങ്ങളിൽ വേദക്കാരെക്കുറിച്ചുള്ള പരാമർശങ്ങളാകുന്നു.

يَسْـَٔلُكَ أَهْلُ ٱلْكِتَٰبِ أَن تُنَزِّلَ عَلَيْهِمْ كِتَٰبًا مِّنَ ٱلسَّمَآءِ ۚ فَقَدْ سَأَلُواْ مُوسَىٰٓ أَكْبَرَ مِن ذَٰلِكَ فَقَالُوٓاْ أَرِنَا ٱللَّهَ جَهْرَةً فَأَخَذَتْهُمُ ٱلصَّٰعِقَةُ بِظُلْمِهِمْ ۚ ثُمَّ ٱتَّخَذُواْ ٱلْعِجْلَ مِنۢ بَعْدِ مَا

**﴾153﴿ (നബിയേ) വേദക്കാർ നിന്നോട് ചോദിക്കുന്നു. ആകാശത്ത് നിന്ന് ഒരു ഗ്രന്ഥം നീ അവർക്ക് ഇറക്കിക്കൊടുക്കണമെന്ന്!**

**എന്നാൽ, മൂസായോട് അവർ അതിനെക്കാൾ വലിയത് ചോദിക്കുകയുണ്ടായിട്ടുണ്ട് : അതായത്, അവർ പറഞ്ഞു: 'ഞങ്ങൾക്ക് നീ അല്ലാഹുവിനെ പ്രത്യക്ഷത്തിൽ കാണിച്ചു തരണ' മെന്ന്!**

**അങ്ങനെ അവരുടെ അക്രമം നിമിത്തം ഇടിത്തീ അവരെ പിടികൂടി**

**പിന്നെ, വ്യക്തമായ തെളിവുകൾ തങ്ങൾക്ക് വന്നതിന് ശേഷം അവർ പശുക്കുട്ടിയെ (ദൈവമായി) സ്വീക**

جَآءَتْهُمُ ٱلْبَيِّنَـٰتُ فَعَفَوْنَا عَن ذَٰلِكَ

രിച്ചു. എന്നിട്ട് അതിനെക്കുറിച്ചു നാം മാപ്പ് നൽകി.

وَءَاتَيْنَا مُوسَىٰ سُلْطَـٰنًا مُّبِينًا ﴿١٥٣﴾

മൂസാക്കു നാം സ്പഷ്ടമായ അധികൃത രേഖ നൽകുകയും ചെയ്തു.

وَرَفَعْنَا فَوْقَهُمُ ٱلطُّورَ بِمِيثَـٰقِهِمْ

﴾154﴿ അവരുടെ (കരാർ) ഉറപ്പ് സംബന്ധിച്ച് അവരുടെ മീതെ നാം 'ത്വൂർ' (പർവ്വതം) ഉയർത്തുകയും ചെയ്തു.

وَقُلْنَا لَهُمُ ٱدْخُلُوا۟ ٱلْبَابَ سُجَّدًا

'നിങ്ങൾ സുജൂദ്' ചെയ്തു കൊണ്ട് (രാജ്യത്തിന്റെ) പടിവാതിൽ കടക്കുവിൻ എന്ന് അവരോട് നാം പറയുകയും ചെയ്തു.

وَقُلْنَا لَهُمْ لَا تَعْدُوا۟ فِى ٱلسَّبْتِ

'സബ്ത്തി' ൽ (ശബ്ബത്താചരണത്തിൽ) നിങ്ങൾ അതിക്രമം ചെയ്യരുതെന്നും അവരോട് നാം പറഞ്ഞു.

وَأَخَذْنَا مِنْهُم مِّيثَـٰقًا غَلِيظًا ﴿١٥٤﴾

അവരിൽ നിന്ന് നാം കനത്ത (കരാർ) ഉറപ്പ് മേടിക്കുകയും ചെയ്തു.

---

﴾153﴿ يَسْأَلُكَ നിന്നോടു ചോദിക്കുന്നു أَهْلُ الْكِتَابِ വേദ (ഗ്രന്ഥ) ക്കാർ أَنْ تُنَزِّلَ നീ ഇറക്കിക്കൊടുക്കുവാൻ عَلَيْهِمْ അവരുടെമേൽ, അവർക്ക് كِتَابًا ഒരു ഗ്രന്ഥം مِنَ السَّمَاءِ ആകാശത്തുനിന്ന് فَقَدْ سَأَلُوا എന്നാൽ അവർ ചോദിച്ചിട്ടുണ്ട് مُوسَى മൂസായോട് أَكْبَرَ കൂടുതൽ (വളരെ) വലിയത് مِنْ ذَٰلِكَ അതിനെക്കാൾ فَقَالُوا അതായത് അവർ പറഞ്ഞു أَرِنَا ഞങ്ങൾക്കു നീ കാണിച്ചു തരുക اللَّهَ അല്ലാഹുവിനെ جَهْرَةً പരസ്യമായി, പ്രത്യക്ഷത്തിൽ فَأَخَذَتْهُمُ അങ്ങിനെ (എന്നിട്ട്) അവരെ പിടികൂടി الصَّاعِقَةُ ഇടിത്തീ بِظُلْمِهِمْ അവരുടെ അക്രമം നിമിത്തം ثُمَّ اتَّخَذُوا പിന്നെ അവർ ഉണ്ടാക്കി, സ്വീകരിച്ചു الْعِجْلَ പശു (മൂരി) ക്കുട്ടിയെ مِنْ بَعْدِ ശേഷമായി مَا جَاءَتْهُمُ അവർക്ക് വന്നതിന്റെ الْبَيِّنَاتُ (വ്യക്തമായ) തെളിവുകൾ فَعَفَوْنَا എന്നിട്ട് നാം മാപ്പ് ചെയ്തു عَنْ ذَٰلِكَ അതിനെക്കുറിച്ചു وَآتَيْنَا مُوسَى മൂസാക്കു നാം നൽകുകയും ചെയ്തു سُلْطَانًا അധികാരശക്തി (അധികൃതരേഖ-തെളിവ്) مُبِينًا വ്യക്തമായ ﴾154﴿ وَرَفَعْنَا നാം ഉയർത്തുകയും ചെയ്തു فَوْقَهُمُ അവർക്കുമീതെ الطُّورَ ത്വൂറിനെ (പർവ്വതത്തെ-സീനാ മലയെ) بِمِيثَاقِهِمْ അവരുടെ ഉറപ്പ് (കരാർ) സംബന്ധിച്ചു (നിമിത്തം) وَقُلْنَا لَهُمُ അവരോട് നാം പറയുകയും ചെയ്തു ادْخُلُوا നിങ്ങൾ പ്രവേശിക്കുവിൻ الْبَابَ (പടി) വാതിൽ سُجَّدًا സുജൂദ് ചെയ്യുന്നവരായി (ചെയ്തുകൊണ്ട്) وَقُلْنَا لَهُمْ അവരോട് നാം പറയുകയും ചെയ്തു

لَاتَعْدُوا നിങ്ങൾ അതിക്രമിക്കരുത്, ക്രമം തെറ്റരുത് فِي السَّبْتِ സബ്തിൽ, ശബ്ബത്താചരണത്തിൽ وَأَخَذْنَا നാം എടുക്കുക (വാങ്ങുക) യും ചെയ്തു مِنْهُم അവരിൽ നിന്ന്, അവരോട് مِيثَاقًا ഉറപ്പ്, കരാർ, ഉടമ്പടി غَلِيظًا കനത്ത, ശക്തമായ, കടുത്ത

---

വേദക്കാരിൽ നിന്നു- യഹൂദികളുടെ ഭാഗത്തു നിന്നു-ണ്ടായ ധിക്കാര പരമായ ഒരു ചോദ്യത്തെക്കുറിച്ചാണ് അല്ലാഹു പ്രസ്താവിച്ചത്.ഞങ്ങൾ താങ്കളിൽ വിശ്വസിക്കണമെങ്കിൽ മുമ്പ് മൂസാ നബി (അ) ക്ക് ലഭിച്ചതു പോലെ ഒരു വേദഗ്രന്ഥം ആകാശത്തു നിന്ന് ഞങ്ങൾക്ക് ഇറക്കിത്തരണം, ഞങ്ങൾ താങ്കളിൽ വിശ്വസിക്കണമെന്ന് അതിൽ കൽപിച്ചിരിക്കുകയും വേണം, എന്നാലേ ഞങ്ങൾ വിശ്വസിക്കൂ എന്നായിരുന്നു അവരുടെ വാദം. ഇത് സദുദ്ദേശ്യത്തോടുകൂടി ചോദിച്ചതല്ലെന്നും, തനി ധിക്കാരവും നിഷേധവുമാണ് ഇതിന് അവരെ പ്രേരിപ്പിക്കുന്നതെന്നും, ഇതിലും കടന്ന ധിക്കാരങ്ങൾ പലതും പ്രവർത്തിച്ച പാരമ്പര്യം ഉള്ളവരാണ് അവരെന്നും ഉദാഹരണങ്ങൾ നിരത്തിക്കൊണ്ട് അല്ലാഹു സ്ഥാപിക്കുന്നു.

അല്ലാഹുവിനെ നേരിൽ പ്രത്യക്ഷമായി കാണണം. അല്ലാതെ ഞങ്ങൾ നിന്നെ വിശ്വസിക്കുകയില്ല എന്നു മൂസാ നബി (അ) യോട് അവർ പറഞ്ഞത്; അതുമൂലം അവർക്ക് ഇടിത്തീ ബാധിച്ചത്, അനേകം ദൃഷ്ടാന്തങ്ങൾ കണ്ടനുഭവിച്ചിട്ട് പിന്നെയും മൂസാ (അ) തൗറാത്തുമായി വന്നപ്പോഴേക്കും പശുക്കുട്ടിയെ ഉണ്ടാക്കി ആരാധിച്ചത്, അല്ലാഹു ആ അപരാധം മാപ്പ് ചെയ്തു കൊടുത്തത്, പിന്നെയും അച്ചടക്കരാഹിത്യം മുഴുത്തപ്പോൾ ത്വൂർ പർവ്വതം അവരുടെ തലക്കു മീതെ ഉയർത്തിക്കൊണ്ട് അവരിൽ നിന്ന് കരാറും ഉറപ്പും വാങ്ങിയത്, ബൈത്തുൽ മുക്വദ്ദസിലേക്കു പ്രവേശിക്കുമ്പോൾ സുജൂദ് ചെയ്തുകൊണ്ട് പ്രവേശിക്കണമെന്ന കൽപന അവർ നിരസിച്ചത് ; ശനിയാഴ്ച മത്സ്യം പിടിക്കരുതെന്ന് കൽപിച്ചിട്ട് ആ കൽപന ലംഘിച്ചത്, തൗറാത്ത് അനുസരിച്ചു കൊള്ളാമെന്ന പ്രതിജ്ഞക്ക് വിരുദ്ധമായി പ്രവർത്തിച്ചത് എന്നിങ്ങനെ അവരിൽ കഴിഞ്ഞുപോയതും , അവർക്ക് നിഷേധിക്കുവാനാകാത്തതുമായ ഏതാനും സംഭവങ്ങൾ അവരുടെ ധിക്കാരത്തിന് ഉദാഹരണമായി ഈ വചനങ്ങളിൽ അല്ലാഹു എടുത്തു കാട്ടിയിരിക്കുന്നു. വിശദീകരണമൊന്നും കൂടാതെ അനുസ്മരിപ്പിക്കുക മാത്രമാണ് ഇവിടെ അല്ലാഹു ചെയ്തിരിക്കുന്നത്.പശുക്കുട്ടിയെ ആരാധിച്ചതിനെപ്പറ്റി സൂ: അഅ്റാഫിലും സൂ: ത്വാഹായിലും വിവരിക്കുന്നുണ്ട്. കൂടുതൽ വിവരങ്ങൾ അവിടങ്ങളിൽ കാണാവുന്നതാണ്. മറ്റു സംഭവങ്ങളെക്കുറിച്ചെല്ലാം സൂറത്തുൽ ബക്വറഃയിൽ മുമ്പ് വേണ്ടത്ര വിവരിച്ചു കഴിഞ്ഞിട്ടുമുണ്ട്. അതുകൊണ്ട് ഇവിടെ അതൊന്നും കൂടുതൽ വിസ്തരിക്കുന്നില്ല.

فَبِمَا نَقْضِهِم مِّيثَٰقَهُمْ وَكُفْرِهِم بِـَٔايَٰتِ ٱللَّهِ وَقَتْلِهِمُ ٱلْأَنۢبِيَآءَ بِغَيْرِ حَقٍّ وَقَوْلِهِمْ قُلُوبُنَا غُلْفٌۢ

**﴾155﴿ എന്നിട്ട് , അവരുടെ (കരാർ) ഉറപ്പ് അവർ ലംഘിച്ചതുകൊണ്ടും, അല്ലാഹുവിന്റെ 'ആയത്തു' [ലക്ഷ്യം] കളിൽ അവർ അവിശ്വസിച്ചതു കൊണ്ടും , ഒരു ന്യായവും കൂടാതെ പ്രവാചകന്മാരെ അവർ കൊലപ്പെടുത്തിയതുകൊണ്ടും, 'ഞങ്ങളുടെ ഹൃദയങ്ങൾ ഉറയി (ട്ടു മൂ) ടപ്പെട്ടവയാകുന്നുവെന്ന്' അവർ പറഞ്ഞതു**

بَلۡ طَبَعَ ٱللَّهُ عَلَيۡهَا بِكُفۡرِهِمۡ فَلَا يُؤۡمِنُونَ إِلَّا قَلِيلٗا ﴿١٥٥﴾

കൊണ്ടും (അവർ ശപിക്കപ്പെട്ടു).

പക്ഷേ ,(മൂടപ്പെടുകയല്ല-) അവരുടെ അവിശ്വാസം നിമിത്തം അല്ലാഹു അവയുടെമേൽ മുദ്രകുത്തിയിരിക്കുകയാണ്. ആകയാൽ, അൽപമായിട്ടല്ലാതെ അവർ വിശ്വസിക്കുകയില്ല.

وَبِكُفۡرِهِمۡ وَقَوۡلِهِمۡ عَلَىٰ مَرۡيَمَ بُهۡتَٰنًا عَظِيمٗا ﴿١٥٦﴾

《156》 (അതെ) അവരുടെ അവിശ്വാസം കൊണ്ടും, മർയമിന്റെ പേരിൽ വമ്പിച്ച കളളാരോപണം അവർ പറഞ്ഞതുകൊണ്ടും:-

وَقَوۡلِهِمۡ إِنَّا قَتَلۡنَا ٱلۡمَسِيحَ عِيسَى ٱبۡنَ مَرۡيَمَ رَسُولَ ٱللَّهِ

《157》 'നിശ്ചയമായും, അല്ലാഹുവിന്റെ റസൂലായ മർയമിന്റെ മകൻ ഈസാ എന്ന 'മസീഹി' നെ ഞങ്ങൾ കൊലപ്പെടുത്തിയിരിക്കുന്നുവെന്ന്' അവർ പറഞ്ഞതുകൊണ്ടും (അവർ ശപിക്കപ്പെട്ടിരിക്കുന്നു)

وَمَا قَتَلُوهُ وَمَا صَلَبُوهُ وَلَٰكِن شُبِّهَ لَهُمۡۚ

(വാസ്തവമാകട്ടെ) അദ്ദേഹത്തെ അവർ കൊലപ്പെടുത്തിയിട്ടുമില്ല, അദ്ദേഹത്തെ അവർ ക്രൂശിച്ചിട്ടുമില്ല താനും. എങ്കിലും , അവർക്ക് തിരിച്ചറിയാതാക്കപ്പെട്ടിരിക്കുകയാണ്.

وَإِنَّ ٱلَّذِينَ ٱخۡتَلَفُواْ فِيهِ لَفِي شَكّٖ مِّنۡهُۚ مَا لَهُم بِهِۦ مِنۡ عِلۡمٍ إِلَّا ٱتِّبَاعَ ٱلظَّنِّۚ

നിശ്ചയമായും, അദ്ദേഹത്തിന്റെ കാര്യത്തിൽ ഭിന്നാഭിപ്രായത്തിലായവർ, അദ്ദേഹ (ത്തിന്റെ സംഭവ) ത്തെക്കുറിച്ചു സംശയത്തിൽ തന്നെയാണു (ള്ളത്) . അവർക്ക് അദ്ദേഹത്തെക്കുറിച്ചു യാതൊരു അറിവുമില്ല -ഊഹത്തെ പിൻപറ്റലല്ലാതെ

وَمَا قَتَلُوهُ يَقِينَۢا ﴿١٥٧﴾

ഉറപ്പായും അദ്ദേഹത്തെ അവർ കൊലപ്പെടുത്തിയിട്ടില്ല:-

بَل رَّفَعَهُ ٱللَّهُ إِلَيۡهِۚ

《158》 പക്ഷേ, അദ്ദേഹത്തെ അല്ലാഹു അവങ്കലേക്ക് ഉയർത്തുകയത്രെ ചെയ്തത്.

وَكَانَ ٱللَّهُ عَزِيزًا حَكِيمٗا ﴿١٥٨﴾

അല്ലാഹു പ്രതാപശാലിയും, അഗാധജ്ഞനുമാകുന്നു.

﴾155﴿ فَبِمَا എന്നിട്ടു (അങ്ങനെ) نَقْضِهِمْ അവരുടെ ലംഘനം കൊണ്ട് مِيثَاقَهُمْ അവരുടെ ഉറപ്പിനെ, കരാറിനെ وَكُفْرِهِمْ അവരുടെ അവിശ്വാസം بِآيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തു (ലക്ഷ്യം-ദൃഷ്ടാന്തം-വചനം) കളിൽ وَقَتْلِهِمُ അവരുടെ കൊലചെയ്യലും الْأَنبِيَاءَ നബി (പ്രവാചകൻ) മാരെ بِغَيْرِ حَقٍّ ഒരു കാര്യം (ന്യായം-അവകാശം) ഇല്ലാതെ وَقَوْلِهِمْ അവരുടെ വാക്കും, അവർ പറഞ്ഞതും قُلُوبُنَا ഞങ്ങളുടെ ഹൃദയങ്ങൾ غُلْفٌ മൂടി (ഉറ) ഇടപ്പെട്ടവയാണ് بَلْ طَبَعَ പക്ഷേ മുദ്രകുത്തിയിരിക്കയാണ് اللَّهُ അല്ലാഹു عَلَيْهَا അവക്കു, അവയുടെ മേൽ بِكُفْرِهِمْ അവരുടെ അവിശ്വാസം നിമിത്തം فَلَا يُؤْمِنُونَ അതിനാൽ (എനി) അവർ വിശ്വസിക്കയില്ല إِلَّا قَلِيلًا അൽപമല്ലാതെ ﴾156﴿ وَبِكُفْرِهِمْ അവരുടെ അവിശ്വാസം കൊണ്ടും وَقَوْلِهِمْ അവരുടെ വാക്കു(പറയൽ) കൊണ്ടും عَلَىٰ مَرْيَمَ മർയമിന്റെമേൽ بُهْتَانًا കള്ളാരോപണം, നുണ عَظِيمًا വമ്പിച്ച ﴾157﴿ وَقَوْلِهِمْ അവരുടെ വാക്കും, പറയലും إِنَّا قَتَلْنَا നിശ്ചയമായും ഞങ്ങൾ കൊലപ്പെടുത്തി الْمَسِيحَ മസീഹിനെ عِيسَى ابْنَ مَرْيَمَ മർയമിന്റെ മകൻ ഈസായെ رَسُولَ اللَّهِ അല്ലാഹുവിന്റെ റസൂലായ وَمَا قَتَلُوهُ അദ്ദേഹത്തെ അവർ കൊലചെയ്തിട്ടില്ലതാനും وَمَا صَلَبُوهُ അദ്ദേഹത്തെ അവർ ക്രൂശിച്ചിട്ടുമില്ല وَلَٰكِن പക്ഷേ شُبِّهَ തിരിച്ചറിയാതാക്കപ്പെട്ടിരിക്കയാണ് (യഥാർത്ഥം തിരിയാതായി) لَهُمْ അവർക്ക് وَإِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ اخْتَلَفُوا അവർ ഭിന്നാഭിപ്രായത്തിലായി فِيهِ അദ്ദേഹത്തി (ന്റെകാര്യത്തി)ൽ لَفِي شَكٍّ സംശയത്തിൽതന്നെയാണ് مِّنْهُ അദ്ദേഹത്തെപ്പറ്റി مَا لَهُم بِهِ അദ്ദേഹത്തെ (അതിനെ) കുറിച്ചു അവർക്കില്ല مِنْ عِلْمٍ അറിവിൽനിന്ന് (ഒന്നും), ഒരറിവും إِلَّا اتِّبَاعَ പിൻപറ്റലല്ലാതെ الظَّنِّ ഊഹത്തെ , ധാരണയെ وَمَا قَتَلُوهُ അദ്ദേഹത്തെ അവർകൊലപ്പെടുത്തിയിട്ടില്ല يَقِينًا ഉറപ്പായിട്ട് ﴾158﴿ بَل പക്ഷേ, എന്നാൽ رَّفَعَهُ اللَّهُ അല്ലാഹു അദ്ദേഹത്തെ ഉയർത്തിയിരിക്കയാണ് إِلَيْهِ അവങ്കലേക്ക്, തന്നിലേക്ക് وَكَانَ اللَّهُ അല്ലാഹു ആകുന്നു عَزِيزًا പ്രതാപശാലി حَكِيمًا അഗാധജ്ഞൻ, യുക്തിമാൻ

---

യഹൂദികളെ സംബന്ധിച്ചാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നതെന്ന് വ്യക്തമാണ്. അവർ അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് പാത്രമായിത്തീർന്നതിനുള്ള ഏതാനും കാരണങ്ങളാണ് അല്ലാഹു എടുത്തു കാട്ടുന്നത്.

(1) കരാറുകളും പ്രതിജ്ഞകളും അവർ ലംഘിച്ചു കൊണ്ടിരുന്നത്.

(2) അല്ലാഹുവിന്റെ ആയത്തുകളിലുള്ള അവിശ്വാസം. വേദഗ്രന്ഥം മുഖേന ലഭിച്ച ലക്ഷ്യങ്ങളിലും, മൂസാ നബി (അ) യുടെ കൈക്കും മറ്റും വെളിവായ ദൃഷ്ടാന്തങ്ങളിലും, ബുദ്ധിപരമായ ദൃഷ്ടാന്തങ്ങളിലുമുള്ള എല്ലാ അവിശ്വാസവും നിഷേധവും ഇതിൽ ഉൾപെടുന്നു.

(3) യാതൊരു ന്യായവും കൂടാതെ - തനി അക്രമവും ധിക്കാരവുമായി- പല പ്രവാചകൻമാരെയും കൊലപ്പെടുത്തിയത്. ഈ സംഗതികളെക്കുറിച്ചു സൂറത്തുൽ ബക്വറഃ

(61 മുതലായവ) യിൽ മുമ്പു വിവരിച്ചു കഴിഞ്ഞതാണ്. സൂറത്തുൽ അഅ്റാഫിൽ വെച്ചു എനിയും പല വിവരങ്ങളും കണാവുന്നതുമാകുന്നു إن شاء الله

(4) ഞങ്ങളുടെ ഹൃദയങ്ങൾ ഉറയിട്ടു മൂടിക്കിടക്കുകയാണ്– നിങ്ങൾ ഉപദേശിക്കുന്ന തൊന്നും ഞങ്ങളുടെ ഹൃദയത്തിലേക്ക് കടക്കുകയില്ല – എന്ന് പറഞ്ഞുകൊണ്ട് മർക്കട മുഷ്ടി കാണിക്കുകയാണവർ ചെയ്യുന്നത്. ഇതിനെപ്പറ്റി അൽബക്വറഃ 88–ാം വചനത്തിലും വ്യാഖ്യാനത്തിലും മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. ഞങ്ങളുടെ ഹൃദയങ്ങൾ വിജ്ഞാനം കൊണ്ട് നിറയ്ക്കപ്പെട്ട ഉറകളാണ്–അതുകൊണ്ട് എനി പുതുതായ അറിവുകൾക്കൊന്നും അതിൽ സ്ഥാനമില്ല–എന്ന അർത്ഥത്തിലും ആ വാക്ക് വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ടെന്നും, രണ്ടായാലും ഒരേ സാരത്തിലാണ് കലാശിക്കുന്നതെന്നും നാമവിടെ ചൂണ്ടിക്കാട്ടിയിരി ക്കുന്നു.

അവരുടെ ഹൃദയങ്ങളിലേക്ക് ഉപദേശങ്ങളൊന്നും കടക്കുന്നില്ലെന്നുള്ളത് ശരി തന്നെ യാണെങ്കിലും അതിന് അവർ പറഞ്ഞ കാരണം ശരിയല്ലെന്നും, യഥാർത്ഥ കാരണം മറ്റൊന്നാണെന്നും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. അതെ .... بَلْ طَبَعَ اللَّهُ عَلَيْهَا (പക്ഷേ, അവരുടെ അവിശ്വാസം നിമിത്തം അല്ലാഹു അവക്ക് മുദ്ര വെച്ചിരിക്കുകയാണ്) ഇതാ ണതിന് യഥാർത്ഥ കാരണം. അവരുടെ സത്യനിഷേധവും മർക്കട മുഷ്ടിയും അത്രക്ക് മുഴുത്തു പോയിട്ടുണ്ട്. സത്യവിശ്വാസം അവരുടെ ഹൃദയത്തിലേക്ക് പ്രവേശിക്കുവാൻ മാർഗമില്ലാതായിത്തീർന്നിരിക്കുന്നു എന്ന് സാരം. കവിഞ്ഞപക്ഷം, ഏതെങ്കിലും അൽപം ചില വ്യക്തികൾ വിശ്വസിച്ചെന്നു വരാം. അല്ലെങ്കിൽ അവരിൽ നാമമാത്രമായ വിശ്വാസം പ്രകടമായെന്നു വരാം. അതിൽ കവിഞ്ഞൊന്നും അവരിൽനിന്ന് പ്രതീക്ഷിക്കുവാനില്ല എന്നു കൂടി അല്ലാഹു വ്യക്തമാക്കുന്നു. ( فَلَا يُؤْمِنُونَ إِلَّا قَلِيلًا ) അല്ലാഹുവിന്റെ ഈ പ്രസ്താവന അക്ഷരാർത്ഥത്തിൽ തന്നെ അനുഭവത്തിൽ കാണാവുന്നതുമാണല്ലോ.

(5) അവിശ്വാസവും, മർയമിന്റെ പേരിൽ വമ്പിച്ച കള്ളാരോപണം പറഞ്ഞുണ്ടാക്കി യതും . മർയം (അ) വ്യഭിചാരിണിയാണെന്നും, ഈസാ (അ)ജാരസന്താനമാണെന്നുമു ള്ള യഹൂദ വാദമാണിതുകൊണ്ടു വിവക്ഷ. പിതാവില്ലാതെ ഈസാ (അ)ഭൂജാതനായ പ്പോൾ ജനങ്ങൾ മർയമിനെ ആക്ഷേപിക്കയുണ്ടായെന്നും, മർയം മൗനംദീക്ഷിച്ചുകൊണ്ട് തൊട്ടിലിൽ കിടക്കുന്ന കുട്ടിയുടെ നേരെ ചൂണ്ടിക്കാട്ടിയെന്നും, താൻ അല്ലാഹുവിന്റെ അടിയാനാകുന്നു–തന്നെ അല്ലാഹു പ്രവാചകനാക്കിയിട്ടുണ്ട്– എന്നും മറ്റും കുട്ടി അവ രോട് മറുപടി പറഞ്ഞുവെന്നും സൂറത്തു മർയമിൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. ആദ്യം അവർക്ക് മർയമിനെക്കുറിച്ച് സംശയം തോന്നിയെങ്കിലും ഇതോടുകൂടി ആ സംശയം അവസാനിക്കുകയുണ്ടായി. ഇസ്റാഈല്യർക്കിടയിൽ ആദരണീയവും ഉന്നത വുമായി കരുതപ്പെട്ടിരുന്ന ഒരു കുടുംബത്തിലെ അംഗമായിരുന്ന മർയമിനോടും, അസാ ധാരണമായ നിലയിൽ ജനിച്ച ആ അൽഭുതശിശുവിനോടും അവർ വളരെ ബഹുമാന പൂർവ്വം പെരുമാറിപ്പോരുകയും ചെയ്തു.പിന്നീട് അദ്ദേഹത്തിന് പ്രവാചകത്വം സിദ്ധി ക്കുകയും അതിനെത്തുടർന്നു അവരുടെ ദുർനടപടികളെയും തോന്നിയവാസങ്ങളെയും ആക്ഷേപിക്കുവാനും സന്മാർഗോപദേശം നൽകുവാനും ആരംഭിക്കുകയും ചെയ്തപ്പോൾ അവരുടെ മട്ടുമാറി. അദ്ദേഹത്തെ നിഷേധിക്കുവാനും അദ്ദേഹത്തോടു പക വെക്കുവാനും തുടങ്ങി . അങ്ങനെ , ആ പഴയ ആരോപണം പൂർവ്വോപരി ശക്തിയായ രൂപത്തിൽ വീണ്ടും അവർ ഘോഷിക്കുകയായി. അതുകൊണ്ടാണ് അതിനെപ്പറ്റി بُهْتَانًا عَظِيمًا (വ മ്പിച്ച കള്ളാരോപണം) എന്ന് അല്ലാഹു വിശേഷിപ്പിക്കുന്നത്. (ഈസാ നബി(അ)യുടെ

ജനന സംഭവത്തെപ്പറ്റി സൂ: ആലുഇംറാനിലും സൂ: മർയമിലും വിവരിച്ചു കഴിഞ്ഞിട്ടു ണ്ട്.)

(6) ഈസാ നബി(അ) യെ തങ്ങൾ ക്രൂശിച്ചു കൊലപ്പെടുത്തിയിരിക്കുന്നുവെന്നുള്ള അവരുടെ അഹങ്കാരവാദം. മർയമിന്റെ മകൻ ഈസാ മസീഹിനെ ഞങ്ങൾ കൊലപ്പെ ടുത്തി ( قَتَلْنَا الْمَسِيحَ عِيسَى ابْنَ مَرْيَمَ ) എന്നു മാത്രം പറഞ്ഞു മതിയാക്കാതെ 'അല്ലാഹു വിന്റെ റസൂലായ ( رَسُولَ اللَّهِ ) 'എന്നുകൂടി വിശേഷിപ്പിച്ചത് അവരുടെ പരിഹാസത്തെയും ധിക്കാരത്തെയുമാണ് സൂചിപ്പിക്കുന്നത്. മറ്റു പ്രവാചകൻമാരുടെ കൈക്കൊന്നും വെളി പ്പെട്ടിട്ടില്ലാത്ത പല ദിവ്യ ദൃഷ്ടാന്തങ്ങളും അദ്ദേഹത്തിന്റെ കൈക്ക് വെളിപ്പെട്ടു കണ്ടി ട്ടുപോലും വ്യഭിചാര പുത്രനെന്നും, ആഭിചാരിയെന്നും കള്ളവാദിയെന്നുമൊക്കെ അദ്ദേ ഹത്തെപ്പറ്റി ആരോപിച്ചുകൊണ്ടിരുന്ന അവർ അദ്ദേഹത്തെപ്പറ്റി അദ്ദേഹം അല്ലാഹുവിന്റെ റസൂലാണെന്ന് എങ്ങിനെ സമ്മതിക്കും?!

ഈസാ (അ) ക്രൂശിച്ചു കൊല്ലപ്പെട്ടുവെന്നു യഹൂദികൾ മാത്രമല്ല, അവരെപ്പോലെ ക്രിസ്ത്യാനികളും വാദിക്കുകയും വിശ്വസിക്കുകയും ചെയ്തുവരുന്നു. പക്ഷേ , രണ്ടു കൂട്ടരും തമ്മിൽ വമ്പിച്ച ഒരു വ്യത്യാസമുണ്ട്. തങ്ങളുടെ ശത്രുവും വ്യഭിചാരസന്തതിയും കള്ളവാദിയുമാണെന്ന ആരോപണാടിസ്ഥാനത്തിൽ , ആ കൃത്യം തങ്ങളുടെ ധീരത യെയും കീർത്തിയെയും കുറിക്കുന്ന സംഭവമായിട്ടാണ് യഹൂദികൾ കരുതിപ്പോരുന്നതും. (*) ക്രിസ്ത്യാനികളാവട്ടെ മറ്റൊരു വിധത്തിലാണതിനെ വിലയിരുത്തുന്നത്. യഹൂദിക ളുടെ അക്രമപരവും, വഞ്ചനാപരവുമായ ഒരു കഠിന കഠോര കൃത്യമായിരുന്നു ആ സംഭ വമെങ്കിലും ജന്മനാപാപിയായ മനുഷ്യ വർഗത്തിന്റെ പാപഭാരത്തിൽ നിന്ന് മനുഷ്യന് മോചനം ലഭിക്കുവാൻ വേണ്ടി ദൈവ പുത്രനായ യേശു (ഈസാ-അ) കുരിശു വരിച്ച തായിട്ടാണ് അവരതു കണക്കാക്കുന്നത്. ക്രിസ്തീയ മതത്തിന്റെ ഒന്നാമത്തെ അടിത്ത റയായി അതവർ ഗണിക്കുകയും ചെയ്യുന്നു.

താഴെ വിവരിക്കുന്ന പ്രകാരം- അല്ലാഹു തന്നെ സൂചിപ്പിച്ചതുപോലെ - കുരിശു സംഭവം നടന്ന കാലത്തെ ക്രിസ്ത്യാനികൾക്കിടയിൽ അതു സംബന്ധിച്ച പ്രതികരണ ങ്ങൾ പലതരത്തിലായിരുന്നു. പിന്നീട് കുറേ കഴിഞ്ഞാണ് ക്രിസ്ത്യാനികളിൽ മേൽ പറഞ്ഞ വിശ്വാസ സിദ്ധാന്തം രൂഢമൂലമായിത്തീർന്നത്. മനുഷ്യ പിതാവായ ആദം (അ) സ്വർഗത്തിലെ വിലക്കപ്പെട്ട വൃക്ഷത്തിൽ നിന്ന് ഭുജിച്ചതിനെത്തുടർന്ന് മനുഷ്യവർഗം മുഴുക്കെ ജൻമനാ പാപികളായെന്നും, ഈ പാപത്തിൽ നിന്ന് മനുഷ്യവർഗത്തെ മോചി പ്പിക്കുവാനായി- മനുഷ്യാരംഭം മുതൽ സുദീർഘമായ ഒരു കാലഘട്ടം കഴിഞ്ഞ ശേഷം ഒരു സുവർണാവസരത്തിൽ- ദൈവം തന്റെ പുത്രനായ യേശുവിനെ മനുഷ്യരൂപത്തിൽ ഭൂമിയിലേക്കയച്ചുവെന്നും, അദ്ദേഹം കുരിശ് വരിച്ചു അതിനു പരിഹാരം വരുത്തിയെന്നും മറ്റുമാണ് നിലവിലുള്ള ക്രിസ്തീയ വിശ്വാസം. ക്രിസ്തുവിന്റെ കാലത്ത് അദ്ദേഹ ത്തിന്റെ ബദ്ധവൈരിയായി വർത്തിക്കുകയും, കുരിശു സംഭവം കഴിഞ്ഞ് ഏതാനും കൊല്ല ങ്ങൾക്കു ശേഷം പെട്ടന്നൊരു മുഹൂർത്തം നോക്കി അദ്ദേഹത്തിന്റെ അപ്പോസ്തല

***(*) പല ക്രിസ്തീയ സഭകളുടെയും പരമാദ്ധ്യക്ഷ സ്ഥാനം വഹിക്കുന്ന റോമിലെ പോപ്പ്, ഏതാണ്ട് രണ്ടായിരം കൊല്ലത്തോളം അവർ യഹൂദികളുടെ മേൽ വെച്ചു കെട്ടിപ്പോന്ന ഈ മഹാപാതകത്തിൽനിന്ന് അൽപം മുമ്പ് അവരെ ശുദ്ധമാക്കി മാപ്പു കൊടുത്തിരിക്കുകയാണ്. പാതിരിമാർ പറയുന്നതെല്ലാം ക്രിസ്ത്യാനികൾക്ക് മത മാണല്ലോ.***

സ്ഥാനം അദ്ദേഹം തന്നെ തനിക്കു നൽകുകയുണ്ടായെന്ന് അവകാശപ്പെട്ടു കൊണ്ടു രംഗത്തിറങ്ങുകയും ചെയ്ത 'വിശുദ്ധപൗലോസ് ' എന്ന മനുഷ്യൻ (*) രൂപ കൽപന ചെയ്തുണ്ടാക്കിയതാണ് വാസ്തവത്തിൽ ഈ സിദ്ധാന്തം.

കുരിശു സംഭവത്തെ സംബന്ധിച്ച് വിശദമായ വിവരങ്ങളൊന്നും ക്വുർആനിൽ ഇല്ല. എങ്കിലും, ആ സംഭവത്തിൽ ഈസാ (അ) കുരിശിൽ തറക്കപ്പെടുകയോ വധിക്കപ്പെടുകയോ ഉണ്ടായിട്ടില്ലെന്നും, അവർക്ക് യഥാർത്ഥ സംഭവം തിരിച്ചറിയാതെ പോയിരിക്കയാണെന്നും, അങ്ങിനെ സംഭവിച്ചിട്ടുണ്ടെന്ന് പറയുന്നവരുടെ അടുക്കൽ ഊഹാപോഹങ്ങളല്ലാതെ യാതൊരു തെളിവുമില്ലെന്നും അർത്ഥശങ്കക്ക് ഇടമില്ലാത്ത വണ്ണം അല്ലാഹു ഖണ്ഡിതമായി പ്രഖ്യാപിച്ചിരിക്കുന്നു.സൂ: ആലുഇംറാൻ 54,55 എന്നീ വചനങ്ങളുടെ വിവരണത്തിൽ ഈ വിഷയകമായി നാം കുറെയെല്ലാം വിശദീകരിച്ചു കഴിഞ്ഞിട്ടുണ്ട്. നമ്മുടെ മുമ്പിലിരിക്കുന്ന ഈ രണ്ടു (157,158) വചനങ്ങളും ഉദ്ധരിച്ചുകൊണ്ടു കുരിശു സംഭവത്തിന്റെ പല വശങ്ങളെപ്പറ്റിയും അവിടെ നാം ചൂണ്ടിക്കാട്ടിയിട്ടുമുണ്ട്. (الحمد لله) അതുകൊണ്ട് കൂടുതലൊന്നും ഇവിടെ സംസാരിക്കേണ്ടതില്ല. ബന്ധപ്പെട്ട ചില സംഗതികളിലേക്കു ശ്രദ്ധക്ഷണിക്കുക മാത്രമേ ഇവിടെ ചെയ്യുന്നുള്ളൂ.

(1) ഒരു കുരിശു സംഭവം നടന്നിട്ടുണ്ടെങ്കിലും അതിൽ ഈസാ (അ) കൊല്ലപ്പെട്ടിട്ടില്ലെന്നും, യഥാർത്ഥത്തിൽ അവിടെ നടന്നതെന്താണെന്ന് അവർക്ക് തിരിച്ചറിയാതെ പോയതാണെന്നും ( وَمَا قَتَلُوهُ وَمَا صَلَبُوهُ وَلَٰكِن شُبِّهَ لَهُمْ ) ആണല്ലോ അല്ലാഹു പറഞ്ഞതിന്റെ അർത്ഥം. ഈ തിരിച്ചറിയാതിരിക്കലിനുള്ള കാരണം അല്ലാഹു വ്യക്തമാക്കിയിട്ടില്ല. ബൈബ്ളിലെ പുതിയ നിയമ പുസ്തകങ്ങളിൽ ഈ സംഭവത്തെ സംബന്ധിച്ചു വന്ന പ്രസ്താവനകൾ പരിശോധിച്ചാൽ, ക്രൂശിക്കപ്പെട്ട ആൾ ഈസാ (അ) ആയിരുന്നില്ല-അദ്ദേഹമാണെന്ന ധാരണയിൽ മറ്റൊരാളാണ് ക്രൂശിക്കപ്പെട്ടത്-എന്ന് വരുവാനുള്ള പല സാധ്യതകളും അതിൽ തെളിഞ്ഞു കാണാം. സംഭവത്തിന്റെ യഥാർത്ഥ രൂപം -അത് ശരിയോ തെറ്റോ ആവട്ടെ-ഇന്നിന്ന പ്രകാരമാണെന്ന് ബൈബ്ളിന്റെ ഉദ്ധരണികളെ അടിസ്ഥാനമാക്കി നിർണയിച്ചു പറയുക സാധ്യമല്ലതാനും. അത്രയും പരസ്പര വിരുദ്ധങ്ങളാണവ. ആ സ്ഥിതിക്ക് وَمَا قَتَلُوهُ يَقِينًا (അവർ അദ്ദേഹത്തെ ഉറപ്പായും കൊലചെയ്തിട്ടില്ല) എന്ന് അല്ലാഹു പറഞ്ഞത് ക്രിസ്ത്യാനികളും -വായ കൊണ്ടല്ലെങ്കിൽ മനസ്സുകൊണ്ടെങ്കിലും-സമ്മതിക്കാതിരിക്കുവാൻ ന്യായമില്ല.

(2) ഈസായുടെ വിഷയത്തിൽ ഭിന്നാഭിപ്രായത്തിൽ നിലകൊള്ളുന്നവർ അദ്ദേഹത്തെ സംബന്ധിച്ചു സംശയത്തിൽ തന്നെയാണുള്ളത്. അവർക്ക് അദ്ദേഹത്തിന്റെ സംഭവത്തെപ്പറ്റി ശരിയായ ഒരു വിവരവുമില്ല, അവർ ഊഹത്തെ പിൻപറ്റുക മാത്രമാണ് ചെയ്യുന്നത്, അദ്ദേഹത്തെ അവർ കൊന്നുകളഞ്ഞിട്ടുണ്ടെന്ന യാതൊരു ഉറപ്പും അവർക്കില്ല എന്നൊക്കെ അല്ലാഹു തറപ്പിച്ചു പറയുന്നു. ഈസാ നബി(അ) യെക്കുറിച്ചു യഹൂദികൾ വ്യഭിചാര പുത്രനെന്നും, ആഭിചാരിയെന്നും കള്ളവാദിയെന്നും പറഞ്ഞുവരുന്നു. അതേ സമയം ക്രിസ്ത്യാനികൾ അദ്ദേഹത്തെ ദൈവപുത്രനെന്നും , അതല്ല ദൈവം തന്നെയാണെന്നും, ത്രിയേകത്വത്തിലെ പുത്രഭൂതമാണെന്നുമൊക്കെ വാദിക്കുന്നു. എല്ലാറ്റിനും ആധാരം ഊഹം തന്നെ. എനി കുരിശു സംഭവത്തെപ്പറ്റി പറയുകയാണെങ്കിൽ , അത്രത്തോളം അഭിപ്രായ ഭിന്നിപ്പുകൾ നിലവിലുള്ള ഒരു സംഭവം വേദക്കാർക്കിടയിൽ

***[*] സെന്റ് പോൾ (S. T. Paul ) എന്നും بُولس القديس എന്നും പറയുന്നത് പൗലോസിനെപ്പറ്റി തന്നെ.***

വേറെയുണ്ടോ എന്ന് സംശയമാണ്. കുരിശിൽ തറച്ചത് യേശുവിനെയല്ല, അദ്ദേഹത്തോട് രൂപസാദൃശ്യമുള്ള വേറെ ഒരാളെയായിരുന്നുവെന്ന് അവരിൽ തന്നെ അഭിപ്രായക്കാരുണ്ട്. കുരിശിൽ തറക്കപ്പെട്ടത് അദ്ദേഹം തന്നെയാണെങ്കിലും അദ്ദേഹം അതിൽ വെച്ച് മരണമടഞ്ഞിട്ടില്ലെന്ന് വേറെ ചിലർ പറയുന്നു.

അതല്ല, കുരിശിൽ വെച്ച് മരിച്ചുവെങ്കിലും പിന്നീട് ഉയിർത്തെഴുനേൽക്കുകയും ശിഷ്യൻമാരെ ഉപദേശിക്കുകയും ചെയ്തെന്നാണ് വേറൊരു അഭിപ്രായം. ശരീരം മാത്രം ക്രൂശിക്കപ്പെട്ടു-ആത്മാവ് ഉയർത്തപ്പെട്ടു- എന്നും ചിലർ പറയുന്നു. കൂടാതെ, വേറെയും അഭിപ്രായങ്ങൾ കാണാം . ചുരുക്കിപ്പറഞ്ഞാൽ, തങ്ങൾ യേശുവിനെ ക്രൂശിച്ചു കൊന്നുവെന്ന് അഹങ്കരിക്കുന്ന യഹൂദികൾക്കോ, കുരിശു സംഭവം തങ്ങളുടെ മോക്ഷത്തിനുള്ള ഏകമാർഗമാക്കിത്തീർത്ത ക്രിസ്ത്യാനികൾക്കോ ആസംഭവത്തിന്റെ യാഥാർത്ഥ്യത്തെപ്പറ്റി ഒരു എത്തും പിടിയുമില്ല. അനേകം ഊഹങ്ങളുണ്ടായിരുന്നതിൽ നിന്ന് ചിലതിന് അവർക്കിടയിൽ ക്രമേണ പ്രചാരണവും സ്ഥിരീകരണവും ലഭിക്കുകയും അത് ക്രിസ്തുമതത്തിന്റെ അടിത്തറയായി ഗണിക്കപ്പെട്ടുവരുകയും ചെയ്തുവെന്നു മാത്രം.

(3) ശരി, ഈസാ (അ) കൊല്ലപ്പെടുകയോ ക്രൂശിക്കപ്പെടുകയോ ഉണ്ടായിട്ടില്ല. എന്നാൽ പിന്നെ അദ്ദേഹത്തിന്റെ കഥയെന്തായി? അതെ , بَلْ رَفَعَهُ اللَّهُ إِلَيْهِ (അല്ലാഹു അദ്ദേഹത്തെ തന്റെ അടുക്കലേക്കു ഉയർത്തി.) അതാണ് സംഭവിച്ചത്. ഉയർത്തൽ എങ്ങനെയാണുണ്ടായത്? ജഡത്തോടുകൂടിയോ അല്ലേ? ഉറക്കത്തിലോ ഉണർച്ചയിലോ? അദ്ദേഹം ഇപ്പോൾ എവിടെയുണ്ട്? അവിടെ അദ്ദേഹത്തിന്റെ ജീവിതരീതി എങ്ങിനെയാണ്? ഇതൊന്നും അല്ലാഹു വ്യക്തമാക്കിയിട്ടില്ല. ഉറപ്പിച്ചും വിശദീകരിച്ചും പറയത്തക്ക വേറെ തെളിവുകളുമില്ല. എന്നാൽ, ഈ സംശയങ്ങൾക്ക് സ്വയം സമാധാനം കണ്ടെത്തുവാൻ സഹായകമാകുന്ന ചില വസ്തുതകൾ കൂടി ഇവിടെ ചൂണ്ടിക്കാട്ടാം :-

(ഒന്ന്) 'അദ്ദേഹത്തെ അവർ കൊലപ്പെടുത്തിയിട്ടുമില്ല' എന്നും 'അദ്ദേഹത്തെ അവർ ക്രൂശിച്ചിട്ടുമില്ല' എന്നും പറഞ്ഞതിലെ 'അദ്ദേഹം' എന്ന സർവ്വനാമംകൊണ്ട് വിവക്ഷ ശരീരവും ആത്മാവും ചേർന്നുള്ള ഈസാ നബി(അ)യല്ലാതെ മറ്റൊന്നുമല്ലെന്നു പറയേണ്ടതില്ലല്ലോ. എന്നിരിക്കെ, അതിനെത്തുടർന്നു بَلْ رَفَعَهُ اللَّهُ (പക്ഷേ, അല്ലാഹു അദ്ദേഹത്തെ ഉയർത്തി) എന്ന് പറയുമ്പോൾ അതേ ശരീരവും ആത്മാവും ചേർന്നുള്ള ഈസാ (അ) യെത്തന്നെ ആയിരിക്കുവാനേ നിവൃത്തിയുള്ളൂ.മറ്റൊരർത്ഥം കൽപിക്കുന്നത് സാഹസവും യുക്തിഹീനവുമാകുന്നു.

(രണ്ട്) ഒരു അസാധാരണ സംഭവമെന്ന നിലക്കാണ് ഈ ഉയർത്തലിനെപ്പറ്റി അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത്. ഈസാ നബി (അ) യെക്കുറിച്ച്-അതും കുരിശു സംഭവത്തോട് അനുബന്ധിച്ചുകൊണ്ട്-മാത്രമേ 'തന്നിലേക്കു ഉയർത്തുക എന്ന വാക്ക് അല്ലാഹു പ്രയോഗിച്ചിട്ടുള്ളൂ. മറ്റേതെങ്കിലും ഒരാളെക്കുറിച്ചോ, ഏതെങ്കിലും സംഭവത്തെത്തുടർന്നോ ഈ പ്രയോഗം ക്വുർആനിൽ വന്നിട്ടില്ല. അദ്ദേഹത്തിന്റെ ആത്മാവിനെ മാത്രമാണ് ഉയർത്തിയിരുന്നതെങ്കിൽ , അതിന് ഈസാനബിയുമായോ, കുരിശു സംഭവവുമായോ ഒരു പ്രത്യേക ബന്ധവുമില്ല. എല്ലാ കൊല്ലപ്പെടുന്നവരുടെയും മരണപ്പെടുന്നവരുടെയും ആത്മാവ് ഉയർത്തപ്പെടുക പതിവാണല്ലോ.

(മൂന്ന്) മുമ്പ് വിവരിച്ച കാര്യങ്ങൾക്ക് സ്ഥിരീകരണം നൽകുന്നവിധം അനുയോജ്യമായ വല്ല സമാപന വാക്യങ്ങളുംകൊണ്ട് ആയത്തുകളെ അവസാനിപ്പിക്കുക ക്വുർആനിൽ സർവ്വ സാധാരണമാണ്. ഈ വിഷയം അല്ലാഹു അവസാനിപ്പിക്കുന്നത്

وَ كَانَ اللّٰهُ عَزِيزًا حَكِيمًا (അല്ലാഹു പ്രതാപശാലിയും അഗാധജ്ഞനുമാകുന്നു) എന്ന് പറഞ്ഞുകൊണ്ടാണ്. അവൻ ഉദ്ദേശിക്കുന്ന കാര്യം നടപ്പിൽ വരുത്തുന്നതിൽ അവന് തടസ്സമോ പരാജയമോ ബാധിക്കുകയില്ലെന്നും, അവന്റെ പ്രവർത്തനങ്ങൾ നീതിക്കും യുക്തിക്കും നിരക്കുന്നതുമായിരിക്കുമെന്നുമാണല്ലോ ഇതിവിടെ പറഞ്ഞതിന്റെ താൽപ ര്യം. എല്ലാവരുടെയും ആത്മാവിനെ ഉയർത്തുന്നതുപോലെ ഈസാ (അ)ന്റെ ആത്മാവും ഉയർത്തിയതാണെങ്കിൽ ഈ നാമ വിശേഷങ്ങൾ ഇവിടെ എടുത്തു പറഞ്ഞതിന് വലിയ പ്രസക്തിയൊന്നും കാണുന്നില്ല والله اعلم

(നാല്) ആലുഇംറാനിലെ ആയത്തിന്റെ വിവരണത്തിൽ ചൂണ്ടിക്കാട്ടിയതുപോലെ, അദ്ദേഹത്തെ അല്ലാഹു ഉയർത്തി (رَفَعَهُ اللّٰهُ) എന്ന് പറഞ്ഞു മതിയാക്കാതെ തന്റെ അടു ക്കലേക്ക് ഉയർത്തി (رَفَعَهُ اللّٰهُ إِلَيْهِ) എന്ന് പറഞ്ഞിരിക്കകൊണ്ട് -ചില സ്ഥാപിത താൽപ ര്യക്കാർ ചെയ്യുന്നതുപോലെ -അദ്ദേഹത്തിന് ഉന്നതമായ സ്ഥാനം നൽകി എന്ന് അതിന് അർത്ഥം കൽപിക്കവാൻ നിവൃത്തിയില്ല. ഉയർത്തിക്കൊണ്ടുപോയി എന്ന് മാത്രമേ അർത്ഥ മായിരിക്കുവാൻ നിവൃത്തിയുള്ളൂ.

(അഞ്ച്) കാലാവസാനത്തിൽ ഈസാ (അ) ഭൂമിയിലേക്ക് ഇറങ്ങിവരുമെന്നും, ഭൂമി യിൽ അദ്ദേഹം നീതി നടത്തുമെന്നും മറ്റും (അടുത്ത വചനത്തിന്റെ വ്യാഖ്യാനത്തിൽ ഉദ്ധരിക്കുന്നതുപോലെയുള്ള ) അനേകം ബലവത്തായ ഹദീഥുകളാൽ സ്ഥാപിതമായ താണ്. ചില തൽപരകക്ഷികൾ ഒഴികെ മുസ്ലിംകൾ പൊതുവിൽ അതുശരിവെക്കുന്ന വരുമാകുന്നു.

(ആറ്) അല്ലാഹു തന്റെ അടുക്കലേക്ക് ഉയർത്തി എന്ന് പറഞ്ഞത് കൊണ്ടുദ്ദേശ്യം, ആകാശത്തേക്ക്- ഉപരിലോകത്തുള്ള ഏതെങ്കിലും ഒരു സ്ഥലത്തേക്ക്-ഉയർത്തി എന്നാ യിരിക്കാമെന്നല്ലാതെ അതു സംബന്ധിച്ച് നമുക്ക് ഒന്നും തിട്ടപ്പെടുത്തി പറയുക സാധ്യ മല്ല.

(ഏഴ്) അദ്ദേഹം സ്ഥിതി ചെയ്യുന്നത് എവിടെത്തന്നെ ആയിരുന്നാലും അവിടെ ജീവി ക്കുവാനാവശ്യമായ എല്ലാ സാഹചര്യങ്ങളും അദ്ദേഹത്തിനവിടെ ഉണ്ടാക്കിക്കൊടുക്കു വാനും, അദ്ദേഹത്തിന്റെ പ്രകൃതം ആ സാഹചര്യങ്ങളുമായി ഇണക്കുവാനും കഴിവുള്ള വനാണല്ലോ അല്ലാഹു. ഭൂമിയിൽ ജീവിക്കാൻ ഭക്ഷണവും വെള്ളവും വായുവും അനി വാര്യമാക്കിവെച്ച അതേ സ്രഷ്ടാവിനു അവ കൂടാതെ ജീവിക്കാനുള്ള വല്ല വ്യവസ്ഥി തിയും ഏർപ്പെടുത്തുവാനോ , അവിടേക്കു യോജിച്ച വല്ല ജീവിതരീതിയും ഉണ്ടാക്കി ക്കൊടുക്കുവാനോ പ്രയാസമൊന്നുമില്ല. നിലവിലുള്ള ഭൗതിക നിയമങ്ങളിൽ നിന്നെല്ലാം വ്യത്യസ്തമായിക്കൊണ്ട് പിതാവില്ലാതെ അദ്ദേഹത്തെ ജനിപ്പിക്കുകയും, മറ്റാർക്കും സിദ്ധിക്കാത്ത ഒരു പ്രത്യേകതയായി അദ്ദേഹത്തെ ഭൂമിയിൽ നിന്ന് ഉയർത്തുകയും ചെയ്ത സ്ഥിതിക്ക് അദ്ദേഹത്തിന് പ്രത്യേകമായ ഒരു ജീവിതരീതി അവിടെ അല്ലാഹു നൽകിയെങ്കിൽ അതിൽ അവിശ്വസനീയമായി ഒന്നും തന്നെയില്ല.

(എട്ട്) ഭൂലോകത്ത് നമ്മുടെ കണക്കു പ്രകാരം കൊല്ലങ്ങൾ കഴിയുമ്പോൾ, ഉപരിമ ണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന ചില ഗ്രന്ഥങ്ങളിൽ കേവലം ദിവസങ്ങളോ, നാഴിക കളോ മാത്രമായിരിക്കും അവയെന്ന് ശാസ്ത്രജ്ഞൻമാർ കാര്യകാരണ സഹിതം സ്ഥാപി ക്കാറുള്ളതും സ്മരണീയമാകുന്നു. വളരെ ക്ലേശങ്ങൾ സഹിച്ചാണെങ്കിലും ചന്ദ്രഗോള ത്തിൽ പോയി മനുഷ്യൻ നിരീക്ഷണങ്ങൾ നടത്തി തിരിച്ചു പോരുകയും , ചൊവ്വാഗ്രഹ ത്തിലും മറ്റും ചെന്നു നിരീക്ഷണം നടത്തുവാൻ ശുഭപ്രതീക്ഷയോടെ പരീക്ഷണം നട

ത്തിക്കൊണ്ടിരിക്കുകയും ചെയ്തുവരുന്ന ഇക്കാലത്ത് അഖിലാണ്ഡത്തിന്റെ സ്രഷ്ടാവ് ഒരു മനുഷ്യജീവിക്ക് ഈ ഭൗതിക പ്രകൃതിയിൽ നിന്നും വ്യത്യസ്തമായ ഒരു ജീവിതം ഉപരിലോകത്ത് എവിടെയെങ്കിലും നൽകുകയെന്നത് സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം ഒട്ടും വിദൂരമായ കാര്യമല്ല. ശാസ്ത്രജ്ഞൻമാരെ സംബന്ധിച്ച് പറയുകയാണെങ്കിൽ അദൃശ്യ കാര്യങ്ങളിൽ നിരീക്ഷണം നടത്തി വിധി കൽപിക്കുവാൻ അവർക്ക് സാധ്യവുമല്ല.

وَإِن مِّنْ أَهْلِ ٱلْكِتَـٰبِ إِلَّا لَيُؤْمِنَنَّ بِهِۦ قَبْلَ مَوْتِهِۦ ۖ وَيَوْمَ ٱلْقِيَـٰمَةِ يَكُونُ عَلَيْهِمْ شَهِيدًا ﴿١٥٩﴾

**﴾159﴿ വേദക്കാരിൽ നിന്ന് (ആരും) അദ്ദേഹത്തിന്റെ മരണത്തിന് മുമ്പ് തീർച്ചയായും അദ്ദേഹത്തിൽ വിശ്വസിക്കാതിരിക്കയില്ല. ഖിയാമത്തു നാളിലാകട്ടെ, അദ്ദേഹം അവരുടെ മേൽ സാക്ഷിയായിരിക്കുകയും ചെയ്യും**

---

﴾159﴿ وَإِنْ ഇല്ല مِنْ أَهْلِ الْكِتَابِ വേദക്കാരിൽ നിന്ന് (ആരും) إِلَّا لَيُؤْمِنَنَّ തീർച്ചയായും (അവൻ) വിശ്വസിക്കാതെ بِهِ അദ്ദേഹത്തിൽ قَبْلَ مَوْتِهِ അദ്ദേഹത്തിന്റെ (അവന്റെ ) മരണത്തിന്മുമ്പ് وَيَوْمَ الْقِيَامَةِ ഖിയാമത്തുനാളിലാകട്ടെ يَكُونُ അദ്ദേഹമായിരിക്കും عَلَيْهِمْ അവരുടെ മേൽ شَهِيدًا സാക്ഷി

---

ആദ്യത്തെ വാക്യത്തിന് രണ്ടു പ്രകാരത്തിൽ അർത്ഥം കൽപിക്കപ്പെട്ടിട്ടുണ്ട്. ഒന്ന്: നാം പരിഭാഷയിൽ സ്വീകരിച്ച പ്രകാരം തന്നെ. മറ്റൊന്ന് : 'വേദക്കാരിൽ നിന്ന് ആരും തന്റെ മരണത്തിന് മുമ്പ് അദ്ദേഹത്തിൽ വിശ്വസിക്കാതിരിക്കുകയില്ല' എന്നാകുന്നു. بِهِ (ബിഹി) എന്ന വാക്കിലെ സർവ്വനാമം ( ضمير )കൊണ്ടുദ്ദേശ്യം ഈസാ നബി (അ) യാണെന്നുള്ളതിൽ പക്ഷാന്തരമില്ല. مَوْتِهِ (മൗതിഹി) എന്ന വാക്കിലെ സർവ്വനാമം കൊണ്ടുദ്ദേശ്യം ഈസാ (അ) തന്നെ ആയിരിക്കുവാനും, വേദക്കാരിൽ നിന്നുള്ള ഓരോരുത്തനും ആയിരിക്കുവാനും സാധ്യതയുള്ളതാണ് ഈ അഭിപ്രായങ്ങൾക്ക് കാരണം. ഒന്നാമത്തെതനുസരിച്ച് ആ വാക്യത്തിന്റെ സാരം ഇപ്രകാരമായിരിക്കും: ഈസാ (അ) മരണപ്പെടുന്നതിനു മുമ്പ്– അദ്ദേഹം വീണ്ടും ഭൂമിയിൽ ഇറങ്ങി വന്ന ശേഷം ഭൂമിയിൽ വെച്ചു മരണമടയുന്നതിനു മുമ്പ്–അക്കാലത്തുള്ള വേദക്കാരിൽ ആരും അദ്ദേഹത്തിൽ വിശ്വസിക്കാതിരിക്കുകയില്ല. രണ്ടാമത്തെതനുസരിച്ചു സാരം ഇപ്രകാരമായിരിക്കും: വേദക്കാരായ ഓരോ ആളും അയാൾ മരണപ്പെടുന്നതിനുമുമ്പ് – അഥവാ മരണം കണ്ണിൽ കാണുകയും ഈ ലോകവുമായുള്ള ബന്ധം മുറിഞ്ഞു പോകുകയും ചെയ്യുന്ന അവസരത്തിൽ – അദ്ദേഹത്തിൽ വിശ്വസിക്കാതിരിക്കയില്ല. എന്നുവെച്ചാൽ, അതേവരെ താൻ ഈസാ (അ) നെക്കുറിച്ചു വെച്ചുപുലർത്തിപ്പോന്ന വിശ്വാസങ്ങളെല്ലാം തെറ്റാണെന്ന് ആ അവസരത്തിൽ അവനു ബോധ്യപ്പെടുകയും, ശരിയായ വിശ്വാസം പ്രകടിപ്പിക്കുകയും ചെയ്യുമെന്ന് താൽപര്യം. ഈ രണ്ടു അഭിപ്രായക്കാരിലും സ്വഹാബികളും , താബിഉകളുമടക്കം പല ഖുർആൻ വ്യാഖ്യാതാക്കളെയും കാണാവുന്നതാണ്.

വാസ്തവത്തിൽ വേദക്കാരുടെ മാത്രമല്ല, പിഴച്ച വിശ്വാസമാർഗങ്ങൾ സ്വീകരിച്ച എല്ലാവരുടെയും സ്ഥിതി ഒരേമാതിരി തന്നെയായിരിക്കും. അതായത് മരണവേളയിൽ അതേവരെയുള്ള പിഴച്ച വിശ്വാസങ്ങളിൽ നിന്ന് അവർ ഖേദിച്ചു മടങ്ങുകയും യഥാർത്ഥ

വിശ്വാസം പ്രകടിപ്പിക്കുകയും ചെയ്യും. പക്ഷേ , ആ സമയത്തുള്ള ആ വിശ്വാസം കൊണ്ട് യാതൊരു ഫലവും ഉണ്ടാകുവാനില്ല. ഈ സംഗതി ക്വുർആൻ കൊണ്ടും നബിവാക്യങ്ങൾ കൊണ്ടും വ്യക്തമായി അറിയപ്പെട്ടതാകുന്നു. അതോടുകൂടി بِهِ (ബിഹി) എന്നതിലെ സർവ്വനാമം ഈസാ നബി (അ)യെ ഉദ്ദേശിച്ചായ സ്ഥിതിക്ക്-സാധാരണഗതിയിൽ مَوْتِهِ (മൗതിഹി)എന്നതിലെ സർവ്വനാമവും അദ്ദേഹത്തെ ഉദ്ദേശിച്ചായിരിക്കുവാനാണ് കൂടുതൽ ന്യായവും കാണുന്നത്. **الله اعلم**

രണ്ടഭിപ്രായങ്ങൾക്കും നിദാനമായ പല രിവായത്തുകളും ഉദ്ധരിച്ചശേഷം മഹാനായ ഇബ്നുജരീർ (റ) ഒന്നാമത്തെ അഭിപ്രായമാണ് ശരിവെച്ചിരിക്കുന്നത്. അദ്ദേഹം ശരിവെച്ചതു തന്നെയാണ് ശരിയെന്ന് വ്യക്തമാക്കിക്കൊണ്ട് ഇബ്നു കഥീർ (റ) അതിന് പറഞ്ഞ ന്യായം ശ്രദ്ധേയമാകുന്നു. അതിന്റെ സാരം ഇപ്രകാരമാണ്: 'ഈസാ നബി (അ) യെ തങ്ങൾ കൊല ചെയ്യുകയോ ക്രൂശിക്കുകയോ ചെയ്തിട്ടുണ്ടെന്ന യഹൂദികളുടെ വാദത്തെയും, അജ്ഞരായ ക്രിസ്ത്യാനികൾ ആ വാദം സമ്മതിച്ചു വരുന്നതിനെയും ഖണ്ഡിക്കലാണ് കഴിഞ്ഞ വചനങ്ങളുടെ ലക്ഷ്യം. കാര്യം അവർ പറയുന്നത് പോലെയല്ല, അദ്ദേഹത്തോട് സദൃശ്യമായി തോന്നിയ ഒരാളെ മാത്രമാണവർ കൊന്നത്. യഥാർത്ഥം അവർക്ക് തിരിച്ചറിയാൻ കഴിഞ്ഞതുമില്ല, അദ്ദേഹത്തെ അല്ലാഹു തന്റെ അടുക്കലേക്ക് ഉയർത്തുകയാണുണ്ടായത് എന്നൊക്കെയാണ് അല്ലാഹു ആ വചനങ്ങളിൽ പ്രസ്താവിച്ചത്. അദ്ദേഹം ജീവിച്ചിരിപ്പുണ്ടെന്നും , ഭാവിയിൽ ഇറങ്ങിവന്നു ഇവിടെ പലതും പ്രവർത്തിക്കുമെന്നും, ഇസ്ലാമല്ലാതെ മറ്റൊന്നും അദ്ദേഹം അംഗീകരിക്കുകയില്ലെന്നും ധാരാളം ഹദീഥുകളാൽ സ്ഥാപിതമായിട്ടുണ്ട്. എന്നിരിക്കെ, അവിശ്വാസികളായ എല്ലാ വേദക്കാരും (അദ്ദേഹം ഇറങ്ങിവരുന്ന) ആ അവസരത്തിൽ വിശ്വസിക്കുക തന്നെ ചെയ്യുമെന്നു പറയുന്നതിനാണ് ഇവിടെ യോജിപ്പുള്ളത്. മരണവേളയിൽ-വിശ്വാസം ഫലം ചെയ്യാത്ത അന്ത്യഘട്ടത്തിൽ-എല്ലാ അവിശ്വാസികളും മുഹമ്മദ് നബി ﷺയിലും, ഈസാ നബി (അ) യിലും വിശ്വസിക്കുമെന്നുള്ളത് യഥാർത്ഥം തന്നെ. എങ്കിലും, ഇവിടത്തെ സന്ദർഭം അത് വിവരിക്കുന്ന സന്ദർഭമല്ല.

ഇമാം ഇബ്നുതൈമിയ്യ (റ) ക്രിസ്ത്യാനികൾക്ക് ഖണ്ഡനമായി രചിച്ച **الجواب الصحيح لمن بدل دين المسيح** (മസീഹിന്റെ മതത്തെ മാറ്റി മറിച്ചവർക്ക് ശരിയായ മറുപടി) എന്ന പ്രസിദ്ധ ഗ്രന്ഥത്തിൽ ഒരു സന്ദർഭത്തിൽ (*) ഈ ആയത്ത് ഉദ്ധരിച്ചു വ്യാഖ്യാനിച്ചിട്ടുണ്ട്. നാം ഒന്നാമതായി ഉദ്ധരിച്ച ഭൂരിപക്ഷാഭിപ്രായത്തെ ശരിവെച്ചും രണ്ടാമത്തെ അഭിപ്രായത്തെ വിമർശിച്ചും കൊണ്ടുള്ള ആ വ്യാഖ്യാനത്തിൽ, ഇബ്നുകഥീർ ചൂണ്ടിക്കാട്ടിയ ന്യായത്തിന് ഒരു വിശദീകരണവും, ശ്രദ്ധേയമായ വേറെ ചില ന്യായങ്ങളും അടങ്ങിയിരിക്കുന്നു. അതിങ്ങിനെ ഗ്രഹിക്കാം:-

(1) വേദക്കാരിൽപെട്ട ആരും തീർച്ചയായും വിശ്വസിക്കാതിരിക്കയില്ല ( وَإِنْ مِنْ أَهْلِ الْكِتَابِ إِلَّا لَيُؤْمِنَنَّ ) എന്നാണ് അല്ലാഹു പറയുന്നത്. യഹൂദികളും ക്രിസ്ത്യാനികളുമാണ് വേദക്കാർ. അപ്പോൾ, ഈസാ (അ) കള്ളവാദിയാണെന്ന് വാദിക്കുന്ന യഹൂദികളും, അദ്ദേഹം ദൈവപുത്രനാണെന്ന് വാദിക്കുന്ന ക്രിസ്ത്യാനികളും അദ്ദേഹത്തെക്കുറിച്ച് അദ്ദേഹം അല്ലാഹുവിന്റെ റസൂലും അടിമയുമാണെന്ന് വിശ്വസിക്കാതിരിക്കുകയില്ല എന്നാണിതിന്റെ അർത്ഥം. മരണവേളയിൽ യഥാർത്ഥമായ വിശ്വാസം വിശ്വസിക്കുമെന്നുള്ളതിൽ വേദക്കാരും അല്ലാത്തവരുമെന്ന വ്യത്യാസം ഇല്ല .ആ

---

*(*)الجواب الصحيح ص٢٨٣ ـ ج٢ طبع مطابع المجد التجارية*

വിശ്വാസം ഈസാ (അ) നെക്കുറിച്ചു മാത്രവുമായിരിക്കയില്ല. അവർ മുമ്പ് ഏതിനെയെല്ലാം നിഷേധിച്ചു വന്നിരുന്നുവോ അതിന്റെയെല്ലാം സത്യാവസ്ഥ അവർക്ക് അപ്പോൾ ബോധ്യപ്പെടുകയും അതിലെല്ലാം അവർ വിശ്വസിക്കുകയും ചെയ്യുന്നതാണ്.

(2) لَيُؤْمِنَنَّ (തീർച്ചയായും അവർ വിശ്വസിക്കുക തന്നെ ചെയ്യും) എന്നു ശപഥ (الْقَسَم) രൂപത്തിലുള്ള ക്രിയ ഭാവികാലത്തെ കുറിക്കുന്നത് ( **المستقبل** ) ആയിരിക്കുവാനേ നിവൃത്തിയുള്ളൂ. അപ്പോൾ അത് (ചുരുങ്ങിയ പക്ഷം) അല്ലാഹു ഈ വിവരം (ക്വുർആനിൽ) അറിയിച്ചത് മുതൽക്കുള്ള ആളുകളെക്കുറിച്ചായിരിക്കുവാനേ തരമുള്ളൂ. അഥവാ മരണവേളയിലുണ്ടാകുന്ന വിശ്വാസത്തെ ഉദ്ദേശിച്ചാണ് അതെന്നുവെക്കുന്ന പക്ഷം, അതിന് മുമ്പുള്ളവർക്കും പിമ്പുള്ളവർക്കും അതിൽ പ്രത്യേകതയൊന്നും ഉണ്ടായിരിക്കുവാനില്ലല്ലോ.

(3) قَبْلَ مَوْتِهِ (മരണത്തിന് മുമ്പ്) എന്നാണ് അല്ലാഹു പറഞ്ഞത്. (മരണവേളയിൽ എന്നോ മരണശേഷം എന്നോ അല്ല) ഈസാ നബി (അ) യുടെ മരണത്തിനു മുമ്പ്-അതായത്, അദ്ദേഹം ഭൂമിയിൽ ഇറങ്ങിവന്നു മരണമടയുന്നതിനുമുമ്പ്- അദ്ദേഹത്തിൽ അവർ വിശ്വസിക്കും എന്നായിരിക്കണം ഇതിന്റെ അർത്ഥം. അഥവാ, വേദക്കാരുടെ മരണത്തിനുമുമ്പ്- അദ്ദേഹത്തിൽ വിശ്വസിക്കും എന്നായിരിക്കണമല്ലോ അർത്ഥം. ഇതു ശരിയല്ലെന്ന് പറയേണ്ടതില്ല.

അവസാനകാലത്ത് ഈസാ (അ) ഭൂമിയിൽ ഇറങ്ങിവരും, അദ്ദേഹം ഭൂമിയിൽ നീതി നടത്തുകയും ഇസ്‌ലാമിലേക്ക് ക്ഷണിക്കുകയും ചെയ്യും, അദ്ദേഹം ദജ്ജാലിനെ കൊലപ്പെടുത്തും എന്നൊക്കെ വളരെ ഹദീഥുകളിൽ വന്നിട്ടുള്ളതാണ്. ഉദാഹരണത്തിന് ഒന്നുമാത്രം ഇവിടെ ഉദ്ധരിക്കാം. നബിﷺ അരുളിച്ചെയ്തതായി അബൂഹുറയ്റഃ (റ) ഉദ്ധരിക്കുന്നു: 'നീതിമാനായ ഒരു വിധി കർത്താവായ നിലയിൽ ഇബ്നുമർയം(ഈസാ-അ) നിങ്ങളിൽ ഇറങ്ങിവരുവാൻ സമയം അടുത്തുവരുന്നു. അദ്ദേഹം ദജ്ജാലിനെ കൊലപ്പെടുത്തും; പന്നികളെ കൊല്ലും; കുരിശു മുറിച്ചു കളയും, കപ്പം (കരം) നിറുത്തൽ ചെയ്യും; ധനം സ്വീകരിക്കാൻ ഒരാളും ഉണ്ടാകാതിരിക്കുകയും, ദുൻയാവിനെയും അതിലുള്ളതിനെയുംകാൾ ഒരു സുജൂദ് ഉത്തമമായിത്തീരുകയും ചെയ്യുമാറ് (അക്കാലത്ത്) ധനം ഒഴുകിക്കൊണ്ടിരിക്കുകയും ചെയ്യും.' ഈ നബി വചനം ഉദ്ധരിച്ചുകൊണ്ട് അബൂഹുറയ്റഃ (റ) ഇങ്ങിനെ പറയുകയും ചെയ്തിരുന്നു: 'നിങ്ങൾ വേണമെങ്കിൽ (ഇതിനു തെളിവായി)...وَإِنْ مِنْ أَهْلِ الْكِتَابِ എന്ന ഈ വചനം ഓതിക്കൊള്ളുക.' (ബുഖാരിയും, മുസ്‌ലിമും അടക്കം പല ഹദീസു പണ്ഡിതൻമാരും പല മാർഗങ്ങളിലൂടെ രേഖപ്പെടുത്തിയതാണിത്.)

മസീഹുദ്ദജ്ജാൽ ( **المسيح الدجال** ) എന്ന ഒരു യഹൂദനായ കള്ളവാദി അവസാനകാലത്ത് പ്രത്യക്ഷപ്പെടുമെന്നും, അസാധാരണമായ പല കടുംകൃത്യങ്ങൾ നടത്തുവാനുള്ള കഴിവ് അവനുണ്ടായിരിക്കുമെന്നും, അതുവഴി അവൻ ജനങ്ങളെ വഴിപിഴപ്പിച്ചുകൊണ്ടിരിക്കുമെന്നും, യഹൂദികളായിരിക്കും അവന്റെ പ്രധാന അനുയായികളെന്നും, ഈസാ നബി (അ) യുടെ കൈക്കായിരിക്കും അവൻ കൊല്ലപ്പെടുകയെന്നും അനേകം ഹദീഥുകളിൽ വന്നിട്ടുള്ളതാണ്. 'യഅ്ജൂജ്-മഅ്ജൂജി ' ന്റെ പുറപ്പാട്, ദജ്ജാലിന്റെ വരവ്, ഈസാ നബി (അ) യുടെ വരവ്, സൂര്യൻ പടിഞ്ഞാറു നിന്നു ഉദയം ചെയ്യൽ എന്നിങ്ങനെയുള്ള ചില സംഭവങ്ങൾ ലോകാവാസന കാലങ്ങളിൽ ഉണ്ടാകുവാൻ പോകുന്ന ദൃഷ്ടാന്തങ്ങളാണെന്ന് പ്രവചിച്ചുകൊണ്ടുള്ള പല നബി വചനങ്ങൾ വേറെയും ഉണ്ട് . ഇവയിൽ ചിലതിനെപ്പറ്റി ചില പരാമർശങ്ങൾ 43: 61; 27: 82 എന്നീ വചനങ്ങളിലും അവയുടെ വ്യാഖ്യാനങ്ങളിലും കാണാം. യഅ്ജൂജ് -മഅ്ജൂജിനെപ്പറ്റി സൂറത്തുൽ കഹ്ഫിനു ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിലും പ്രസ്താവിച്ചിട്ടുണ്ട്.

ഇങ്ങിനെയുളള ഭാവി കാര്യങ്ങളെക്കുറിച്ച് ബലവത്തായ ഹദീഥുകളിൽ വ്യക്തമായ ഭാഷയിൽ പ്രസ്താവിച്ചു കാണുന്നതിനപ്പുറം കടന്നു വല്ല വിശദീകരണവും നൽകുവാൻ നമുക്ക് നിവൃത്തിയില്ല. യുക്തിന്യായങ്ങൾ മൂലമോ, ഭൗതികശാസ്ത്ര സിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിലോ അവയെ നിഷേധിക്കുകയോ , പുതിയ വ്യാഖ്യാനങ്ങൾ നൽകി തൃപ്തി അടയുകയോ ചെയ്‌വാൻ ക്വുർആനിലും ഹദീഥിലും വിശ്വസിക്കുന്നവർക്കു പാടില്ലാത്തതുമാകുന്നു. ഒരുകാലത്ത് അലങ്കാരപ്രയോഗങ്ങളെന്നോ, പ്രത്യക്ഷാർത്ഥത്തിൽ സംഭവ്യമല്ലെന്നോ കരുതപ്പെട്ടിരുന്നതും , അതേ സമയത്ത് ഹദീഥുകളിൽ തുറന്ന ഭാഷയിൽ പ്രവചിക്കപ്പെട്ടിട്ടുള്ളതുമായ പല കാര്യങ്ങളും. അക്ഷരം പ്രതി പുലർന്നു കഴിഞ്ഞിട്ടുള്ളതിന് പല ഉദാഹരണങ്ങളും നമ്മുടെ അനുഭവത്തിലുണ്ട്. അതുപോലെ ഇതേവരെപുലർന്നു കഴിഞ്ഞിട്ടില്ലാത്ത പലതും ഭാവിയിൽ പുലർന്നുകൊണ്ടിരിക്കുക തന്നെ ചെയ്യുമെന്ന് നമുക്ക് ഉറപ്പിച്ചും തറപ്പിച്ചും പറയാവുന്നതാണ്. സാധാരണ ഗതിയിൽ വിദൂരമായിത്തോന്നുന്ന കാര്യങ്ങളിൽ -കുറഞ്ഞപക്ഷം -യഥാർത്ഥ ഉദ്ദേശ്യം അല്ലാഹുവിനും റസൂലിനും അറിയാമെന്നുവെച്ച് മൗനമവലംബിക്കുകയാണ് നാം ചെയ്യേണ്ടത്. അല്ലാത്തപക്ഷം, അത് വമ്പിച്ച അപകടത്തിൽ ചാടിച്ചേക്കുമെന്ന് ഓർക്കേണ്ടതാണ്. നമസ്കാരങ്ങളിലും മറ്റും ദജ്ജാലിന്റെ കുഴപ്പങ്ങളിൽ നിന്ന് രക്ഷക്കുവേണ്ടി പ്രാർത്ഥിക്കുവാൻ നബിﷺ കൽപിച്ചിട്ടുള്ളതിൽ നിന്ന് അവൻ മൂലം സംഭ വിക്കുന്ന ആപത്തുകൾ അതിഭയങ്കരങ്ങളാണെന്ന് വ്യക്തമാണ്. വന്നു കഴിഞ്ഞിട്ടില്ലാത്തതും, വരുമെന്ന് പ്രതീക്ഷിക്കേണ്ടതുമായ ഏറ്റവും ദുഷിച്ച ആൾ ( **شر غائب ينتظر** ) എന്നാണ് ഒരു ഹദീഥിൽ നബിﷺ അവനെക്കുറിച്ചു പറഞ്ഞിരിക്കുന്നത്. (തി) അവന്റെ കുഴപ്പങ്ങളിലും അക്രമങ്ങളിലും അകപ്പെടാതെ അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ.

ഈസാ നബി (അ) യെ സംബന്ധിച്ചു ക്വുർആനിലും ഹദീഥിലും പ്രസ്താവിച്ച കാര്യങ്ങളിൽ ചിലത് ദുർവ്യാഖ്യാനം ചെയ്യുകയും, ചിലത് നിഷേധിക്കുകയും ചെയ്തുകൊണ്ടാണ് വടക്കേ ഇന്ത്യയിലെ 'ക്വാദിയാൻ' എന്ന സ്ഥലത്ത് നബിത്വവാദവുമായി വെളിപ്പെട്ട അഹ്മദ്ഗുലാം അയാളുടെ പുതിയ മതത്തിന്റെ അടിത്തറക്ക് അവസാന രൂപം നൽകിയിരിക്കുന്നത് എന്ന വസ്തുത ഇവിടെ പ്രസ്താവ്യമാകുന്നു.

ക്വിയാമത്ത് നാളിൽ അദ്ദേഹം-ഈസാ (അ) -അവരുടെ മേൽ സാക്ഷിയായിത്തീരും (وَيَوْمَ ٱلْقِيَامَةِ يَكُونُ عَلَيْهِمْ شَهِيدًا) എന്ന വാക്യത്തിന്റെ ഉദ്ദേശ്യം വ്യക്തമാണ്. തന്നെ നിഷേധിക്കുകയും, ആക്രമിക്കുകയും, കുരിശിലേറ്റുവാൻ ശ്രമിക്കുകയും ചെയ്ത ശപിക്കപ്പെട്ട യഹൂദികളുടെയും, തന്റെ വിഷയത്തിൽ അതിരുകവിയുകയും തന്നെ ദൈവമായി ആരാധിക്കുകയും ചെയ്തു വഴിപിഴച്ചുപോയ ക്രിസ്ത്യാനികളുടെയും ചെയ്തികൾക്ക് എതിരായി അല്ലാഹുവിന്റെ മുമ്പിൽ അദ്ദേഹം സാക്ഷ്യം സമർപ്പിക്കുമെന്ന് സാരം. സൂ : മാഇദഃ : 119 മുതൽ 122 വരെയുള്ള വചനങ്ങളിൽ ഈ സാക്ഷ്യത്തെപ്പറ്റി ചില വിശദീകരണങ്ങൾ കാണാവുന്നതാണ്. **إن شاء الله**

فَبِظُلْمٍ مِّنَ ٱلَّذِينَ هَادُوا۟ حَرَّمْنَا عَلَيْهِمْ طَيِّبَٰتٍ أُحِلَّتْ لَهُمْ

﴾160﴿ **അങ്ങനെ, യഹൂദരായവരിൽ നിന്നുള്ള ഒരു (വമ്പിച്ച) അക്രമം നിമിത്തം, അവർക്ക് അനുവദനീയമാക്കപ്പെട്ടിരുന്ന ചില നല്ലതായ വസ്തുക്കളെ അവരുടെ മേൽ നാം നിഷിദ്ധ**

وَبِصَدِّهِمْ عَن سَبِيلِ ٱللَّهِ كَثِيرًا ﴿١٦٠﴾

**മാക്കി. (കൂടാതെ) അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ജനങ്ങളെ) ധാരാളമായി അവർ തടഞ്ഞതു കൊണ്ടും:-**

وَأَخْذِهِمُ ٱلرِّبَوٰاْ وَقَدْ نُهُواْ عَنْهُ وَأَكْلِهِمْ أَمْوَٰلَ ٱلنَّاسِ بِٱلْبَٰطِلِ ۚ وَأَعْتَدْنَا لِلْكَٰفِرِينَ مِنْهُمْ عَذَابًا أَلِيمًا ﴿١٦١﴾

**﴾161﴿ അവരോട് പലിശയെക്കുറിച്ചു വിരോധിക്കപ്പെട്ടിരുന്നിട്ടും അവരത് മേടിച്ചതുകൊണ്ടും, അന്യായമായി മനുഷ്യരുടെ സ്വത്തുക്കളെ അവർ തിന്നുന്നതുകൊണ്ടും (കൂടിയാണത്).**

**അവരിൽ നിന്നുള്ള അവിശ്വാസികൾക്ക് വേദനയേറിയ ശിക്ഷ നാം ഒരുക്കി വെക്കുകയും ചെയ്തിരിക്കുന്നു.**

---

﴾160﴿ فَبِظُلْمٍ അങ്ങനെ ഒരു (വമ്പിച്ച) അക്രമം കൊണ്ട് (നിമിത്തം) مِنَ الَّذِينَ യാതൊരുവരിൽ നിന്ന് هَادُوا യഹൂദികളായ حَرَّمْنَا നാം നിഷിദ്ധമാക്കി عَلَيْهِمْ അവരുടെ മേൽ طَيِّبَاتٍ ചില നല്ല വസ്തുക്കളെ أُحِلَّتْ അനുവദനീയമാക്കപ്പെട്ട لَهُمْ അവർക്ക് وَبِصَدِّهِمْ അവർ തിരിച്ചു വിട്ടതുകൊണ്ടും, തിരിഞ്ഞു പോയതു നിമിത്തവും عَن سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് كَثِيرًا വളരെ ആളുകളെ , ധാരാളമായി ﴾161﴿ وَأَخْذِهِمُ അവർ വാങ്ങിയതും الرِّبَا പലിശ وَقَدْ نُهُوا അവർ വിരോധിക്കപ്പെട്ടിട്ടുണ്ടുതാനും عَنْهُ അതിനെപ്പറ്റി وَأَكْلِهِمْ അവർ തിന്നതും أَمْوَالَ النَّاسِ മനുഷ്യരുടെ സ്വത്തുക്കൾ بِالْبَاطِلِ അന്യായമായി وَأَعْتَدْنَا നാം ഒരുക്കി വെക്കുകയും ചെയ്തിരിക്കുന്നു لِلْكَافِرِينَ مِنْهُمْ അവരിൽ നിന്നുള്ള അവിശ്വാസികൾക്ക് عَذَابًا أَلِيمًا വേദനയേറിയ ശിക്ഷ.

---

153-ാം വചനം മുതൽ യഹൂദികളുടെ നിഷേധവും അക്രമങ്ങളും ആയിരുന്നുവല്ലോ സംസാര വിഷയം. സന്ദർഭവശാൽ ഇടക്കുവെച്ചു കുരിശു സംഭവത്തിന്റെ യഥാർത്ഥം ഇന്നതാണെന്ന് വിവരിച്ചു. വീണ്ടും ആദ്യത്തെ വിഷയത്തിലേക്കു തന്നെ സംസാരഗതി തിരിഞ്ഞിരിക്കുകയാണ്. മുമ്പ് വിവരിച്ചതിനു പുറമെ, അല്ലാഹുവിന്റെ സത്യമാർഗത്തിൽ നിന്ന് സ്വയം തിരിഞ്ഞു പോകുകയും മറ്റുള്ളവരെ ധാരാളക്കണക്കിൽ വഴി തെറ്റിക്കുകയും ചെയ്യുക, പലിശ വാങ്ങരുതെന്നു കർശനമായി നിരോധിച്ചിട്ടും അതു വകവെക്കാതെ പലിശ വാങ്ങിക്കൊണ്ടിരിക്കുക, പലിശ ഇടപാടുകളും കൈക്കൂലി വാങ്ങലും പോലെയുള്ള നിഷിദ്ധ മാർഗങ്ങളിലൂടെ ധനം സമ്പാദിക്കുക എന്നിങ്ങനെയുള്ള അവരുടെ അക്രമങ്ങൾ നിമിത്തം - ഐഹികമായ ഒരു ശിക്ഷയെന്ന നിലക്ക് - മുമ്പ് അവർക്ക് അനുവദിക്കപ്പെട്ടിരുന്ന ചില നല്ലതായ വസ്തുക്കളെ അല്ലാഹു അവർക്ക് നിഷിദ്ധമാക്കിക്കൽപിച്ചു. പരലോക ശിക്ഷ വേറെ ഉണ്ട്താനും എന്നത്രെ ഈ വചനങ്ങളിൽ പറഞ്ഞതിന്റെ ചുരുക്കം. പരലോക ശിക്ഷയെക്കുറിച്ചു പറഞ്ഞപ്പോൾ അവരിൽ നിന്നുള്ള അവിശ്വാസികൾക്ക് ഒരുക്കിവെച്ചിരിക്കുന്നു ( لِلْكَافِرِينَ مِنْهُمْ ) എന്നു പറഞ്ഞതിൽ

നിന്ന് യഹൂദികളിൽ ചിലരെങ്കിലും അവിശ്വാസികളല്ലാത്തവരുണ്ടെന്ന് വരുന്നു. അവർ ആരാണെന്ന് അടുത്ത വചനത്തിൽ നിന്ന് മനസ്സിലാക്കാം.

നിരോധിക്കപ്പെട്ട ആ വസ്തുക്കൾ ഏതെല്ലാമായിരുന്നുവെന്ന് ഇവിടെ വ്യക്തമാക്കപ്പെട്ടിട്ടില്ല. നഖമുള്ള എല്ലാ വസ്തുക്കളും, പശു, ആട് എന്നിവയുടെ കൊഴുപ്പുകളും അവരുടെ ധിക്കാരം നിമിത്തം അവർക്ക് നിഷിദ്ധമാക്കപ്പെട്ടുവെന്ന് സൂ : അൻആം 146 ൽ വരുന്നുണ്ട് . അവയായിരിക്കാം – ഒരു പക്ഷേ, അവയും വേറെ ചിലതും കൂടിയായിരിക്കാം – ഇവിടെയും ഉദ്ദേശ്യം. അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് ജനങ്ങളെ തടയുന്നതിൽ പല സമുദായങ്ങൾക്കും പങ്കുണ്ടെങ്കിലും യഹൂദികളുടെ ചരിത്രം എല്ലാവരെയും കവച്ചു വെക്കുന്നതാകുന്നു. ഇസ്റാഈലി പ്രവാചകൻമാരുടെ കാലങ്ങളിൽ അവരുടെ ചരിത്രം എങ്ങിനെയായിരുന്നുവെന്ന് അല്ലാഹു നമുക്ക് വിവരിച്ചു തന്നിട്ടുണ്ട്. അതിനു ശേഷമുള്ള കാലത്തെ സ്ഥിതിയാവട്ടെ, അതിലധികം ശോചനീയവുമാണ്. കമ്മ്യൂണിസം, നിരീശ്വരപ്രസ്ഥാനം, ധാർമിക അരാജകത്വം തുടങ്ങിയവ പരിശോധിച്ചാൽ അവയുടെയെല്ലാം സ്ഥാപക നേതാക്കൾ യഹൂദികളാണെന്ന് കാണാവുന്നതു തന്നെ ഇതിന് മതിയായ തെളിവാകുന്നു. പലിശ, കൈക്കൂലി മുതലായ അന്യായ മാർഗങ്ങളിലൂടെ അന്യരുടെ ധനം ചൂഷണം ചെയ്യുന്നതിലുള്ള അവരുടെ താൽപര്യവും വൈദഗ്ദ്ധ്യവും ലോക പ്രസിദ്ധമാണ്. ബാങ്കുകൾ തുടങ്ങിയ പലിശ സ്ഥാപനങ്ങളുടെ ഉൽഭവംപോലും യഹൂദികളിൽ നിന്നാണെന്ന് വരുമ്പോൾ , അല്ലാഹുവിന്റെ പ്രസ്താവനയിലടങ്ങിയ ഗൗരവം ഏറെക്കുറെ ഊഹിക്കാവുന്നതാണ്. ബൈബ്ളിന്റെ പഴയ നിയമത്തിൽ അവർക്ക് വിരോധിക്കപ്പെട്ടിരുന്ന കാര്യങ്ങളുടെയും, അവർക്ക് നിർബന്ധമാക്കപ്പെട്ടിരുന്ന കാര്യങ്ങളുടെയും ഒരു നീണ്ട പട്ടിക കാണാം. (പുറപ്പാട് : അദ്ധ്യായം 20 മുതൽ ഏതാനും അദ്ധ്യായങ്ങളും മറ്റും നോക്കുക.) കൂട്ടത്തിൽ പലിശ ഇടപാടുകളെക്കുറിച്ചും (പുറപ്പാട് 22 : 25; ലേവ്യർ 25 : 36 മുതലായവയിൽ) കാണാവുന്നതാണ്.

لَّٰكِنِ ٱلرَّٰسِخُونَ فِي ٱلْعِلْمِ مِنْهُمْ وَٱلْمُؤْمِنُونَ يُؤْمِنُونَ بِمَآ أُنزِلَ إِلَيْكَ وَمَآ أُنزِلَ مِن قَبْلِكَ ۚ وَٱلْمُقِيمِينَ ٱلصَّلَوٰةَ ۚ وَٱلْمُؤْتُونَ ٱلزَّكَوٰةَ وَٱلْمُؤْمِنُونَ بِٱللَّهِ وَٱلْيَوْمِ ٱلْءَاخِرِ

**﴿162﴾ എങ്കിലും, അവരിൽ നിന്നും അറിവിൽ അടിയുറച്ചവരും, സത്യവിശ്വാസികളും, നിനക്ക് ഇറക്കപ്പെട്ടതിലും, നിനക്ക് മുമ്പ് ഇറക്കപ്പെട്ടതിലും വിശ്വസിക്കുന്നു : (വിശേഷിച്ച് ) നമസ്കാരം നിലനിർത്തുന്നവരും, 'സകാത്ത്' കൊടുക്കുന്നവരും, അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവരും.**

أُو۟لَٰٓئِكَ سَنُؤْتِيهِمْ أَجْرًا عَظِيمًا ﴿١٦٢﴾

**അക്കൂട്ടർ, അവർക്ക് വഴിയെ നാം വമ്പിച്ച പ്രതിഫലം നൽകുന്നതാണ്.**

﴿162﴾ لَٰكِنِ എങ്കിലും الرَّاسِخُونَ അടിയുറച്ചവർ, പൂണ്ടു പിടിച്ചവർ فِي الْعِلْمِ അറി

വിൽ, ജ്ഞാനത്തിൽ مِنْهُمْ അവരിൽ നിന്ന് وَالْمُؤْمِنُونَ വിശ്വാസികളും يُؤْمِنُونَ അവർ വിശ്വസിക്കുന്നതാണ് وَمَا أُنْزِلَ ഇറക്കപ്പെട്ടതിൽ إِلَيْكَ നിനക്ക്, നിന്നിലേക്ക് بِمَا أُنْزِلَ ഇറക്കപ്പെട്ടതിലും مِنْ قَبْلِكَ നിനക്കു മുമ്പായി وَالْمُقِيمِينَ നിലനിർത്തുന്നവരെയും (പ്രത്യേകം പറയുന്നു) الصَّلَاةَ നമസ്കാരം وَالْمُؤْتُونَ കൊടുക്കുന്നവരും الزَّكَاةَ സകാത്ത് وَالْمُؤْمِنُونَ വിശ്വസിക്കുന്നവരും بِاللَّهِ അല്ലാഹുവിൽ وَالْيَوْمِ الْآخِرِ അന്ത്യനാളിലും أُولَٰئِكَ അക്കൂട്ടർ سَنُؤْتِيهِمْ വഴിയെ അവർക്കുനാം കൊടുക്കും أَجْرًا പ്രതിഫലം عَظِيمًا വമ്പിച്ച, മഹത്തായ

---

വേദക്കാരെപ്പറ്റി പൊതുവെയും, യഹൂദികളെപ്പറ്റി പ്രത്യേകിച്ചും പലതും വിവരിച്ചുകൊണ്ട് അവരിൽ നിന്നുള്ള അവിശ്വാസികൾക്കു വേദനയേറിയ ശിക്ഷ–നരകം– ഒരുക്കിവെച്ചിട്ടുണ്ടെന്ന് കഴിഞ്ഞ വചനത്തിൽ പ്രസ്താവിച്ചു. എന്നാൽ, അവരിൽ വേണ്ടത്ര അറിവും വിശ്വാസവുമുള്ള ചിലർ ഉണ്ടെന്നും, അവർക്ക് വമ്പിച്ച പ്രതിഫലം അല്ലാഹു നൽകുന്നതാണെന്നും ഈ വചനത്തിൽ ചൂണ്ടിക്കാട്ടുന്നു. യഹൂദികളിൽ നിന്ന് ഇസ്ലാമിനെ അംഗീകരിച്ച അബ്ദുല്ലാഹിബ്നു സലാം (റ) പോലെയുള്ള ചുരുക്കം വ്യക്തികളും ക്രിസ്ത്യാനികളിൽ നിന്ന് ഇസ്ലാമിൽ വന്നവരും ഇതിനു ഉദാഹരണമാണ്.

## വിഭാഗം – 23

إِنَّآ أَوْحَيْنَآ إِلَيْكَ كَمَآ أَوْحَيْنَآ إِلَىٰ نُوحٍ وَٱلنَّبِيِّـۧنَ مِنۢ بَعْدِهِۦ ۚ

﴾163﴿ **(നബിയേ,) നിശ്ചയമായും, നൂഹിനും, അദ്ദേഹത്തിനു ശേഷമുള്ള നബിമാർക്കും നാം 'വഹ്‌യ്' [ദിവ്യബോധനം] നൽകിയതുപോലെ, നിനക്കും നാം 'വഹ്‌യ്' നൽകിയിരിക്കുന്നു.**

وَأَوْحَيْنَآ إِلَىٰٓ إِبْرَٰهِيمَ وَإِسْمَـٰعِيلَ وَإِسْحَـٰقَ وَيَعْقُوبَ وَٱلْأَسْبَاطِ وَعِيسَىٰ وَأَيُّوبَ وَيُونُسَ وَهَـٰرُونَ وَسُلَيْمَـٰنَ ۚ وَءَاتَيْنَا دَاوُۥدَ زَبُورًا ﴿١٦٣﴾

**ഇബ്റാഹീമിനും, ഇസ്മാഈലിനും, ഇസ്ഹാകിനും, യഅ്കൂബിനും (അദ്ദേഹത്തിന്റെ) സന്തതികൾക്കും, ഈസാക്കും, അയ്യൂബിനും, യൂനുസിനും, ഹാറൂന്നും, സുലൈമാന്നും നാം 'വഹ്‌യ്' നൽകിയിരിക്കുന്നു. ദാവൂദിന് നാം 'സബൂറും' [ഒരു പ്രത്യേക ഏടും] കൊടുത്തിരിക്കുന്നു.**

---

﴾163﴿ إِنَّآ أَوْحَيْنَآ നിശ്ചയമായും നാം വഹ്‌യ് നൽകിയിരിക്കുന്നു إِلَيْكَ നിനക്ക് كَمَآ أَوْحَيْنَآ നാം വഹ്‌യ് നൽകിയപോലെ إِلَىٰ نُوحٍ നൂഹിന്, നൂഹിലേക്ക് وَٱلنَّبِيِّـۧنَ നബിമാർക്കും مِنۢ بَعْدِهِۦ അദ്ദേഹത്തിനു ശേഷമുള്ള وَأَوْحَيْنَآ നാം വഹ്‌യ് നൽകുകയും ചെയ്തു إِلَىٰٓ إِبْرَٰهِيمَ ഇബ്റാഹീമിന് وَإِسْمَـٰعِيلَ ഇസ്മാഈലിനും وَإِسْحَـٰقَ ഇസ്ഹാ

കിനും وَيَعْقُوبَ യഅ്ക്വൂബിനും وَٱلْأَسْبَاطِ സന്തതികൾക്കും وَعِيسَىٰ ഈസാക്കും وَأَيُّوبَ അയ്യൂബിനും وَيُونُسَ യൂനുസിനും وَهَـٰرُونَ ഹാറൂന്നും وَسُلَيْمَـٰنَ സുലൈമാനും وَءَاتَيْنَا നാം കൊടുക്കുകയും ചെയ്തു دَاوُۥدَ ദാവൂദിന് زَبُورًا ഒരു ഏട്, സബൂർ

وَرُسُلًا قَدْ قَصَصْنَـٰهُمْ عَلَيْكَ مِن قَبْلُ وَرُسُلًا لَّمْ نَقْصُصْهُمْ عَلَيْكَ ۚ وَكَلَّمَ ٱللَّهُ مُوسَىٰ تَكْلِيمًا ﴿١٦٤﴾

**﴾164﴿ (മാത്രമല്ല) മുമ്പ് നാം നിനക്ക് വിവരിച്ചു തന്നിട്ടുള്ള കുറെ റസൂലുകളെയും, നിനക്ക് നാം വിവരിച്ചു തന്നിട്ടില്ലാത്ത കുറെ റസൂലുകളെയും (അയച്ചിട്ടുണ്ട്).**

**മൂസായോട് അല്ലാഹു (നേരിൽ) ഒരു സംസാരം സംസാരിക്കുകയും ചെയ്തിരിക്കുന്നു:**

رُّسُلًا مُّبَشِّرِينَ وَمُنذِرِينَ لِئَلَّا يَكُونَ لِلنَّاسِ عَلَى ٱللَّهِ حُجَّةٌۢ بَعْدَ ٱلرُّسُلِ ۚ وَكَانَ ٱللَّهُ عَزِيزًا حَكِيمًا ﴿١٦٥﴾

**﴾165﴿ (അതെ) സന്തോഷവാർത്ത അറിയിക്കുന്നവരും, താക്കീതു നൽകുന്നവരുമായ റസൂലുകളായിക്കൊണ്ട് (അവരെയൊക്കെ അയച്ചു); റസൂലുകളുടെ (നിയോഗത്തിനു) ശേഷം അല്ലാഹുവിന്നെതിരിൽ മനുഷ്യർക്ക് ഒരു ന്യായവും (പറയുവാൻ) ഉണ്ടാകാതിരിക്കുവാൻ വേണ്ടിയത്രെ (അതെല്ലാം). അല്ലാഹു പ്രതാപശാലിയും, അഗാധജ്ഞനുമാകുന്നു.**

﴾164﴿ وَرُسُلا കുറെ (ചില) റസൂലുകളെയും قَدْ قَصَصْنَاهُمْ അവരെ നാം വിവരിച്ചു (കഥനം ചെയ്തു) തന്നിട്ടുണ്ട് عَلَيْكَ നിനക്ക് مِنْ قَبْلُ മുമ്പേ, മുമ്പ് وَرُسُلا ചില (കുറെ) റസൂലുകളെയും لَمْ نَقْصُصْهُمْ അവരെ നാം വിവരിച്ചു തന്നിട്ടില്ല عَلَيْكَ നിനക്ക് وَكَلَّمَ اللَّهُ അല്ലാഹു സംസാരിക്കയും ചെയ്തു مُوسَى മൂസായോട് تَكْلِيمًا ഒരു (നേരിലുള്ള-ശരിക്കുള്ള)സംസാരം ﴾165﴿ رُسُلا (അതെ) റസൂലുകളെ مُبَشِّرِينَ സന്തോഷവാർത്ത അറിയിക്കുന്നവരായ (ആയിട്ട്) وَمُنْذِرِينَ താക്കീതു (മുന്നറിയിപ്പു-ഭയവാർത്ത) നൽകുന്നവരും لِئَلا يَكُونَ ഉണ്ടാവാതെ (ഇല്ലാതെ) ഇരിക്കുവാൻ لِلنَّاسِ മനുഷ്യർക്ക് عَلَى اللَّهِ അല്ലാഹുവിന്റെ മേൽ (എതിരെ) حُجَّةٌ ഒരു ന്യായവും بَعْدَ الرُّسُلِ റസൂലുകളുടെ ശേഷം وَكَانَ اللَّهُ അല്ലാഹു ആകുന്നു, ആയിരിക്കുന്നു عَزِيزًا പ്രതാപശാലി حَكِيمًا യുക്തിമാൻ, അഗാധജ്ഞൻ.

നബി തിരുമേനിﷺയുടെ പ്രവാചകത്വം, ദിവ്യ ദൗത്യം, അവിടുന്നു കൊണ്ടു വന്ന വേദ ഗ്രന്ഥം എന്നിവയൊന്നും മനുഷ്യചരിത്രത്തിൽ പുതിയതല്ല. മുമ്പ് മുതൽക്കേമാനവ

സമുദായങ്ങളിൽ അല്ലാഹു നടപ്പിൽ വരുത്തിക്കൊണ്ടിരുന്നിട്ടുള്ള കാര്യങ്ങളാണവ. ഒരു സമുദായത്തിലേക്ക് നിയോഗിച്ചയക്കപ്പെട്ട ആദ്യത്തെ ദൈവദൂതനായ (റസൂലായ) നൂഹ് നബി (അ) ക്കും, അദ്ദേഹത്തിനു ശേഷം പല സമുദായങ്ങളിലേക്കുമായി നിയോഗിക്കപ്പെട്ട മറ്റു പല പ്രവാചകൻമാർക്കും അല്ലാഹു ദിവ്യസന്ദേശങ്ങൾ നൽകിവന്നിട്ടുണ്ട്. വേദക്കാരുടേയും അറബികളുടെയും വംശ പിതാവായ ഇബ്‌റാഹീം നബി (അ) , അദ്ദേഹത്തിന്റെ മക്കളായ ഇസ്മാഈൽ, ഇസ്ഹാക് (അ) എന്നിവർ, പൗത്രനായ യഅ്ക്വൂബ് (അ) എന്നിവർക്കും, യഅ്ക്വൂബ് (അ)ന്റെ സന്തതി ഗോത്രങ്ങളായ പന്ത്രണ്ടു ഇസ്‌റാഈലി ഗോത്രങ്ങളിൽ ഉണ്ടായിട്ടുള്ള വളരെയധികം പ്രവാചകൻമാർക്കും പ്രവാചക കുടുംബത്തിൽ ഓരോ നിലക്ക് വിഖ്യാതരായ ഈസാ, അയ്യൂബ്, യൂനുസ്, ഹാറൂൻ, സുലൈമാൻ (അ) എന്നിവർക്കും, എന്നുവേണ്ട, ക്വുർആൻ മുഖേനയോ മറ്റോ പരിചയപ്പെടുത്തപ്പെട്ടിട്ടുള്ളവരും അല്ലാത്തവരുമായി കഴിഞ്ഞുപോയിട്ടുള്ള എല്ലാ പ്രവാചകൻമാർക്കും തന്നെ അല്ലാഹു സന്ദേശങ്ങളും ബോധനങ്ങളും നൽകി വന്നിട്ടുണ്ട്. അക്കൂട്ടത്തിൽ ഒന്നത്രെ ദാവൂദ് നബി(അ) ക്കു ലഭിച്ച 'സബൂറും.' മൂസാ നബി (അ) ക്കാകട്ടെ, തൗറാത്ത് നൽകപ്പെടുക മാത്രമല്ല, അദ്ദേഹത്തോട് അല്ലാഹു നേരിൽ - മലക്കുകളുടെയോ മറ്റോ മാദ്ധ്യമമൊന്നും കൂടാതെ- തന്നെ സംസാരം നടത്തുകയും ചെയ്തിരിക്കുന്നു. എന്നിരിക്കെ , മുഹമ്മദ് നബിﷺയുടെ കാര്യത്തിൽ എന്താണ് ഇത്ര പുതുമക്കോ സംശയത്തിനോ കാരണമുള്ളത്?!

അല്ലാഹുവിന്റ റസൂലുകൾക്ക് ജനമദ്ധ്യേ നിർവ്വഹിക്കുവാനുള്ള കൃത്യങ്ങൾ മൊത്തത്തിൽ രണ്ടു കാര്യങ്ങളാകുന്നു:

(1) സത്യവിശ്വാസവും സൻമാർഗവും സ്വീകരിക്കുന്നവർക്ക് അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുവാനിരിക്കുന്ന അനുഗ്രഹങ്ങളെക്കുറിച്ചു സന്തോഷവാർത്ത അറിയിക്കുക.

(2) അത് രണ്ടും സ്വീകരിക്കാത്തവർക്ക് അവന്റെ പക്കൽ നിന്നും അനുഭവിക്കേണ്ടി വരുന്ന ശിക്ഷാനടപടികളെക്കുറിച്ചു താക്കീതും മുന്നറിയിപ്പും നൽകുക. ഈ ആവശ്യാർത്ഥം ഇത്രയധികം റസൂലുകളെ അവൻ നിയോഗിച്ചുകൊണ്ടിരുന്നതും, അവർക്കെല്ലാം സന്ദേശങ്ങളും ബോധനങ്ങളും നൽകിക്കൊണ്ടിരുന്നതും ഒരു പ്രത്യേക ലക്ഷ്യംവെച്ചുകൊണ്ടുതന്നെയാണ്. അതെ, ഞങ്ങൾക്ക് സൻമാർഗം ഇന്നതാണെന്ന് തിരിച്ചറിയാത്തതുകൊണ്ടാണ് ഞങ്ങൾ പിഴച്ചുപോയത്-ഞങ്ങൾക്ക് വേണ്ടുന്ന ഉപദേശങ്ങൾ നൽകുവാൻ ആളുണ്ടായിരുന്നെങ്കിൽ ഞങ്ങൾക്ക് ഈ ഗതികേട് നേരിടുകയില്ലായിരുന്നു-എന്നിങ്ങനെയുള്ള ഒഴികഴിവ് പറഞ്ഞു വിചാരണവേളയിൽ അല്ലാഹുവിനെതിരായി ന്യായം സമർപ്പിക്കുവാൻ ആർക്കും അവസരം ഉണ്ടാകരുത് എന്നുള്ളതാണ് പ്രസ്തുത ലക്ഷ്യം . അതുകൊണ്ട് -അല്ലാഹു ഇങ്ങിനെയെല്ലാം മനുഷ്യർക്കുവേണ്ടി ചെയ്തുകൊടുത്തിട്ടുള്ള സ്ഥിതിക്ക്-അങ്ങിനെയുള്ള ഒഴികഴിവുകൾ പറഞ്ഞു രക്ഷപ്പെടുവാൻ ആർക്കും എനി സാധ്യമല്ലെന്ന് അല്ലാഹു താക്കീതു നൽകുന്നു.

'വഹ്‌യ്' ( **وحى** ) എന്ന വാക്കിന് 'സ്വകാര്യഭാഷണം, രഹസ്യബോധനം, ഗൂഢസംസാരം' എന്നൊക്കെ ഭാഷയിൽ അർത്ഥമാകുന്നു. നബിമാർക്ക് അല്ലാഹു സന്ദേശം നൽകുന്നതിനെ ഉദ്ദേശിച്ചാണ് സാധാരണ 'വഹ്‌യ്' എന്നു പറഞ്ഞുവരുന്നത്. നബിമാർക്ക് ലഭിക്കുന്ന വഹ്‌യുകൾ മലക്കുകൾ മുഖാന്തരവും, മനസ്സിൽ വെളിപാട് നൽകിയും , മറയുടെ പിന്നിൽ നിന്ന് അല്ലാഹുവിന്റെ സംസാരം കേട്ടും ഇങ്ങിനെ ഒന്നിലധികം പ്രകാരത്തിൽ ഉണ്ടാവുമെന്ന് സൂറത്തു:ശൂറാ 51 ൽ അല്ലാഹു അറിയിച്ചിട്ടുണ്ട്. (വിശദവിവരം അവിടെ നോക്കുക.) എന്നാൽ, സംസാരം മുഖേനയുള്ള വഹ്‌യ് മൂസാ നബി (അ) ക്ക

ല്ലാതെ മറ്റാർക്കും സിദ്ധിക്കുകയുണ്ടായിട്ടില്ല. സീനാ പർവ്വതത്തിൽവെച്ച് അദ്ദേഹത്തോട് അല്ലാഹു സംസാരിച്ച വിവരം സൂ : ത്വാഹായിൽ വിവരിച്ചിട്ടുണ്ട്. (ബൈബ്ളിൽ പുറപ്പാട് പുസ്തകം 33: 11 ലും അതിനെപ്പറ്റി പ്രസ്താവിച്ചു കാണാം.) ദാവൂദ് നബി (അ)ക്കു നൽകപ്പെട്ട പ്രത്യേക ഏടാണ് 'സബൂർ'. ബൈബ്ളിൽ 'ദാവൂദിന്റെ സങ്കീർത്തനങ്ങൾ' എന്ന പേരിൽ ഒരു പുസ്തകമുണ്ട്: അതാണ് യഥാർത്ഥത്തിൽ സബൂർ എന്ന് പറയുവാൻ നിവൃത്തിയില്ല. അതുപോലെ സുലൈമാൻ, അയ്യൂബ് (അ) തുടങ്ങിയ വേറെ പ്രവാചകൻമാരുടെ പേരോട് ചേർത്തുകൊണ്ടുള്ള ഏതാനും പുസ്തകങ്ങളും ബൈബ്ളിലുണ്ട്. അവയിലൊക്കെ ഏതെങ്കിലും ചില ഭാഗങ്ങൾ യഥാർത്ഥ വഹ്‌യ് തന്നെ ആയിരിക്കുവാൻ അവകാശമുണ്ടെങ്കിലും വഹ്‌യായിരിക്കുവാൻ യാതൊരു മാർഗമില്ലാത്തവയും അവയിൽ അടങ്ങിയിരിക്കുന്നു. പല ഭാഗങ്ങളും വഹ്‌യാണെന്നോ അല്ലെന്നോ തീർത്തു പറയുവാൻ സാധ്യമല്ലാത്തവയുമാകുന്നു. സങ്കീർത്തന പുസ്തകം ആരുടെ വകയാണെന്ന് പോലും തർക്കവിഷയമാണ് താനും.

لَّٰكِنِ ٱللَّهُ يَشْهَدُ بِمَآ أَنزَلَ إِلَيْكَ ۖ أَنزَلَهُۥ بِعِلْمِهِۦ ۖ وَٱلْمَلَٰٓئِكَةُ يَشْهَدُونَ ۚ وَكَفَىٰ بِٱللَّهِ شَهِيدًا ﴿١٦٦﴾

**﴾166﴿ എന്നാൽ, അല്ലാഹു നിനക്ക് ഇറക്കിത്തന്നതിനെപ്പറ്റി അവൻ സാക്ഷ്യം വഹിക്കുന്നു :- അതു അവന്റെ അറിവോടെ ഇറക്കിയിരിക്കുകയാണ്. മലക്കുകളും (അതിന്) സാക്ഷ്യം വഹിക്കുന്നു.**

**സാക്ഷിയായി അല്ലാഹു തന്നെ മതി താനും.**

﴾166﴿ لَـٰكِنِ اللَّهُ എന്നാൽ (എങ്കിലും) അല്ലാഹു يَشْهَدُ സാക്ഷ്യം വഹിക്കുന്നു بِمَا أَنزَلَ അവൻ ഇറക്കിയതിന്, ഇറക്കിയതിനെപ്പറ്റി إِلَيْكَ നിനക്ക്, നിന്നിലേക്ക് أَنزَلَهُ അതവൻ ഇറക്കിയിരിക്കുന്നു بِعِلْمِهِ തന്റെ അറിവോടെ, അറിവുപ്രകാരം وَالْمَلَائِكَةُ മലക്കുകളും يَشْهَدُونَ സാക്ഷ്യം വഹിക്കുന്നു وَكَفَى മതി താനും بِاللَّهِ അല്ലാഹു തന്നെ شَهِيدًا സാക്ഷിയായി

ആരു തന്നെ നിഷേധിച്ചാലും ശരി, അല്ലാഹു നബി ﷺ ക്കു അവതരിപ്പിച്ചുകൊടുത്തിട്ടുള്ളത് സത്യയാഥാർത്ഥ്യമാണ്; അതിന് അവനും അവന്റെ മലക്കുകളും സാക്ഷ്യം വഹിക്കുന്നു. വാസ്തവത്തിൽ മറ്റാരുടെയും സാക്ഷ്യം അതിന് ആവശ്യമേ ഇല്ല, അല്ലാഹുവിന്റെ സാക്ഷ്യം തന്നെ മതി അതിന് എന്ന് സാരം. أَنزَلَهُ بِعِلْمِهِ (അവന്റെ അറിവോടെ അത് അവൻ ഇറക്കി) എന്ന വാക്യം ഒന്നിലധികം പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു:

(1) മറ്റാർക്കും പ്രാപിക്കുവാൻ കഴിയാത്തതായ- അവന്റെ സ്വന്തമായ -അറിവും വൈദഗ്ദ്ധ്യവും അനുസരിച്ചാണ് ഖുർആൻ ഇറക്കിയത്.

(2) അത് കൈകാര്യം ചെയ്യാൻ തരപ്പെട്ട ആൾ ആരാണെന്നും, ചുറ്റുപാടുകൾ എന്തായിരിക്കുമെന്നുമൊക്കെ അറിഞ്ഞുകൊണ്ടു തന്നെയാണത് അവതരിപ്പിച്ചിരിക്കുന്നത്.

(3) ജനങ്ങളുടെ നൻമയും വിജയവും ഏതൊക്കെയാണെന്ന് അറിഞ്ഞുകൊണ്ട് അതനുസരിച്ചാണ് അവതരിപ്പിച്ചത്. എല്ലാം പരസ്പരം യോജിക്കുന്ന വ്യാഖ്യാനങ്ങൾ തന്നെ.

إِنَّ ٱلَّذِينَ كَفَرُوا۟ وَصَدُّوا۟ عَن سَبِيلِ ٱللَّهِ قَدْ ضَلُّوا۟ ضَلَـٰلًۢا بَعِيدًا ﴿١٦٧﴾

**﴾167﴿ നിശ്ചയമായും, അവിശ്വസിക്കുകയും, അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ജനങ്ങളെ) തിരിച്ചുകളയുകയും ചെയ്തവർ, അവർ വിദൂരമായ വഴിപിഴവ് പിഴച്ചു കഴിഞ്ഞിരിക്കുന്നു.**

إِنَّ ٱلَّذِينَ كَفَرُوا۟ وَظَلَمُوا۟ لَمْ يَكُنِ ٱللَّهُ لِيَغْفِرَ لَهُمْ وَلَا لِيَهْدِيَهُمْ طَرِيقًا ﴿١٦٨﴾

**﴾168﴿ നിശ്ചയമായും, അവിശ്വസിക്കുകയും, അക്രമം പ്രവർത്തിക്കുകയും ചെയ്തവർ ,- അവർക്ക് പൊറുത്തു കൊടുക്കുവാൻ അല്ലാഹു (വിനു ഉദ്ദേശ്യം) ഇല്ല ; അവരെ ഒരു വഴിയും കാട്ടികൊടുക്കുവാനും (അവന് ഉദ്ദേശ്യം) ഇല്ല ;-**

إِلَّا طَرِيقَ جَهَنَّمَ خَـٰلِدِينَ فِيهَآ أَبَدًا

**﴾169﴿ (അതെ) 'ജഹന്നമി'ന്റെ [നരകത്തിന്റെ] വഴിയല്ലാതെ ; എന്നെന്നും അതിൽ (അവർ) നിത്യവാസികളായിക്കൊണ്ട്.**

وَكَانَ ذَٰلِكَ عَلَى ٱللَّهِ يَسِيرًا ﴿١٦٩﴾

**അതു അല്ലാഹുവിന്റെ മേൽ എളുപ്പമായ കാര്യവുമാകുന്നു.**

---

﴾167﴿ إِنَّ ٱلَّذِينَ كَفَرُوا നിശ്ചയമായും, അവിശ്വസിച്ചവർ وَصَدُّوا അവർ തിരിച്ചുകളയുകയും ചെയ്തു, തിരിഞ്ഞു കളയുകയും عَن سَبِيلِ മാർഗത്തിൽനിന്ന് ٱللَّهِ അല്ലാഹുവിന്റെ قَدْ ضَلُّوا അവർ പിഴച്ചു പോയിട്ടുണ്ട്, പിഴച്ചു കഴിഞ്ഞു ضَلَالًا ഒരു പിഴവ്, വഴിപിഴക്കൽ بَعِيدًا വിദൂരമായ ﴾168﴿ إِنَّ ٱلَّذِينَ كَفَرُوا നിശ്ചയമായും, അവിശ്വസിച്ചവർ وَظَلَمُوا അവർ അക്രമം ചെയ്കയും ചെയ്തു لَمْ يَكُنِ ഇല്ലാ, ആകുകയില്ല ٱللَّهُ അല്ലാഹു لِيَغْفِرَ പൊറുക്കുക, പൊറുക്കുവാൻ (ഉദ്ദേശ്യം-ഒരുക്കം) لَهُمْ അവർക്ക് وَلَا لِيَهْدِيَهُمْ അവരെ വഴികാട്ടുകയുമില്ല, കാട്ടുവാനും ഇല്ല طَرِيقًا ഒരു വഴിയും ﴾169﴿ إِلَّا طَرِيقَ വഴിയല്ലാതെ جَهَنَّمَ ജഹന്നമിന്റെ خَالِدِينَ فِيهَا അതിൽ നിത്യവാസികളായ നിലയിൽ أَبَدًا എന്നെന്നും, എക്കാലവും وَكَانَ ذَٰلِكَ അതാകുന്നുതാനും عَلَى ٱللَّهِ അല്ലാഹുവിന്റെ മേൽ يَسِيرًا എളുപ്പമുള്ളത് (പ്രയാസമില്ലാത്തത്)

---

അവരുടെ അവിശ്വാസവും ധിക്കാരവും കാരണമായി അവരെ കാലാകാലം നരകത്തിലിട്ടു ശിക്ഷിക്കുകയെന്നത് അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം ഒരു വലിയ

കാര്യമോ പ്രയാസകരമായതോ ഒന്നുമല്ല എന്ന് സാരം. അവിശ്വാസികൾക്ക് പൊറുത്തു കൊടുക്കുകയില്ലെന്നും, ധിക്കാരികൾക്കും ദുർവ്വാശിക്കാർക്കും സൻമാർഗം പ്രദാനം ചെയ്കയില്ലെന്നുമുള്ളത് അല്ലാഹുവിന്റെ നടപടിച്ചട്ടങ്ങളിൽ പെട്ടതാണല്ലോ.

സന്ദർഭവശാൽ ഒന്നു രണ്ടു കാര്യങ്ങൾ ഇവിടെ ചൂണ്ടിക്കാട്ടുവാൻ ആഗ്രഹിക്കുന്നു;

(1) ശിർക്ക് (അല്ലാഹുവിനോട് പങ്കു ചേർക്കൽ) അല്ലാഹു പൊറുക്കുകയില്ലെന്നും അതല്ലാത്ത പാപങ്ങൾ അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കുമെന്നും 48-ാം വചനത്തിലും 116-ാം വചനത്തിലും അല്ലാഹു വ്യക്തമായി പ്രസ്താവിച്ചിരിക്കുന്നു. എന്നാൽ, ശിർക്ക് കലരാത്ത അവിശ്വാസം - കേവലം സാങ്കൽപികമാണെങ്കിലും- അല്ലാഹു പൊറുത്തു കൊടുത്തേക്കുമെന്ന് ചിലർ അതിൽ നിന്ന് മനസ്സിലാക്കിയതായി പറയപ്പെടുന്നുണ്ട്. ഇത് ശരിയല്ലെന്നും, എല്ലാ കുഫ്റും (അവിശ്വാസവും) പൊറുക്കപ്പെടാത്ത പാപം തന്നെയാണെന്നും ഈ വചനത്തിൽ നിന്ന് സ്പഷ്ടമാകുന്നു. കൂടാതെ, 2:217;33:64,65 പോലെയുള്ള പല വചനങ്ങളിൽ നിന്നും ഇത് വ്യക്തമാണ്.

(2) സജ്ജനങ്ങളുടെ സ്വർഗജീവിതവും , സ്വർഗീയാനുഗ്രഹങ്ങളും ഏതെങ്കിലും ഒരു കാലത്ത് മുറിഞ്ഞു പോകാത്തവിധം എന്നെന്നും ശാശ്വതമായിരിക്കും . خَالِدِينَ فِيهَا أَبَدًا എന്ന് അല്ലാഹു ഒന്നിലധികം സ്ഥലത്ത് ക്വുർആനിൽ വ്യക്തമാക്കിയിട്ടുണ്ട്. അതുപോലെത്തന്നെ, അവിശ്വാസികളുടെ നരകജീവിതവും ശിക്ഷാനുഭവങ്ങളും എന്നെന്നും ശാശ്വതമായിരിക്കുന്നതാണ് (خَالِدِينَ فِيهَا أَبَدًا) എന്ന് ഇവിടെ അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. കൂടാതെ , 33:64,65; 72:23 എന്നീ വചനങ്ങളിലും ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. അല്ലാഹുവിന്റെ അടുക്കൽ അതൊരു പ്രയാസമല്ലാത്ത കാര്യമാണ് (وَ كَانَ ذَٰلِكَ عَلَى اللَّهِ يَسِيرًا) എന്നു കൂടി ഇവിടെ പ്രത്യേകം എടുത്തു പറഞ്ഞിരിക്കുകയാണ്.

يَٰٓأَيُّهَا ٱلنَّاسُ قَدْ جَآءَكُمُ ٱلرَّسُولُ بِٱلْحَقِّ مِن رَّبِّكُمْ فَـَٔامِنُوا۟ خَيْرًا لَّكُمْ ۚ وَإِن تَكْفُرُوا۟ فَإِنَّ لِلَّهِ مَا فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ وَكَانَ ٱللَّهُ عَلِيمًا حَكِيمًا ﴿١٧٠﴾

﴿170﴾ **ഹേ, മനുഷ്യരേ, നിങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള യഥാർത്ഥവും കൊണ്ട് നിങ്ങൾക്ക് റസൂൽ വന്നിട്ടുണ്ട്. ആകയാൽ , നിങ്ങൾ നിങ്ങൾക്ക് ഗുണകരമായ നിലയിൽ വിശ്വസിച്ചുകൊള്ളുവിൻ. നിങ്ങൾ അവിശ്വസിക്കുകയാണെങ്കിലോ, എന്നാൽ, ആകാശഭൂമികളിലുള്ളത് (എല്ലാം) അല്ലാഹുവിന്റെതാണ്. [ഇതു നിങ്ങൾ ഓർത്തുകൊള്ളുക].**

**അല്ലാഹു (എല്ലാം) അറിയുന്നവനും , അഗാധജ്ഞനുമാകുന്നു.**

﴿170﴾ يَا أَيُّهَا النَّاسُ ഹേ മനുഷ്യരേ قَدْ جَاءَكُمُ നിങ്ങൾക്ക് വന്നിട്ടുണ്ട് الرَّسُولُ റസൂൽ, ദൂതൻ بِالْحَقِّ യഥാർത്ഥവും കൊണ്ട്, യഥാർത്ഥ സമേതം مِن رَّبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് فَآمِنُوا അതിനാൽ നിങ്ങൾ വിശ്വസിക്കുവിൻ خَيْرًا لَّكُمْ നിങ്ങൾക്കു ഗുണ (കര) മായികൊണ്ട് وَإِن تَكْفُرُوا നിങ്ങൾ അവിശ്വസിക്കുകയാണെ

ങ്കിലോ مَا فِي السَّمَاوَاتِ എന്നാൽ നിശ്ചയമായും അല്ലാഹുവിനുള്ളതാണ് فَإِنَّ لِلَّهِ ആകാശങ്ങളിലുള്ളതും وَالأَرْضِ ഭൂമിയിലും (ഉള്ളതും) وَكَانَ اللَّهُ അല്ലാഹു ആകുന്നു عَلِيمًا അറിയുന്നവൻ حَكِيمًا അഗാധജ്ഞൻ

---

നിങ്ങളെല്ലാവരും കൂടി അവിശ്വാസികളായിരുന്നാലും അല്ലാഹുവിന് ഒരു നഷ്ടവും നേരിടാനില്ല. നിങ്ങളുടെ മേൽ വേണ്ടുന്ന നടപടി എടുക്കുവാൻ അവന് യാതൊരു പ്രയാസവുമില്ല. ആകാശഭൂമികളിലുള്ള വസ്തുക്കളഖിലവും അവന്റെതാണ്. എല്ലാം അവന്റെ സൃഷ്ടിയും ഉടമയിലും നിയന്ത്രണത്തിലും; ഇത് നിങ്ങൾ ഓർമിച്ചുകൊള്ളണം എന്ന് സാരം. സംസാര മദ്ധ്യേ ഇടക്ക് പൊതുവിൽ മനുഷ്യരെ അഭിമുഖീകരിച്ചുകൊണ്ട് ചില തെല്ലാം പ്രസ്താവിച്ച ശേഷം വീണ്ടും സംസാരത്തിന്റെ ആഭിമുഖ്യം വേദക്കാരിലേക്ക് തിരിച്ചുകൊണ്ട് അല്ലാഹു പറയുന്നു :-

يَٰٓأَهۡلَ ٱلۡكِتَٰبِ لَا تَغۡلُواْ فِي دِينِكُمۡ وَلَا تَقُولُواْ عَلَى ٱللَّهِ إِلَّا ٱلۡحَقَّۚ

﴾171﴿ **വേദക്കാരേ, നിങ്ങൾ നിങ്ങളുടെ മതത്തിൽ അതിരു കവിയരുത്; നിങ്ങൾ അല്ലാഹുവിന്റെ പേരിൽ യഥാർത്ഥമല്ലാതെ പറയുകയും ചെയ്യരുത്.**

إِنَّمَا ٱلۡمَسِيحُ عِيسَى ٱبۡنُ مَرۡيَمَ رَسُولُ ٱللَّهِ وَكَلِمَتُهُۥٓ أَلۡقَىٰهَآ إِلَىٰ مَرۡيَمَ وَرُوحٞ مِّنۡهُۖ

**നിശ്ചയമായും, മർയമിന്റെ മകൻ ഈസാ 'മസീഹ്' അല്ലാഹുവിന്റെ റസൂലും, അവന്റെ വാക്കും മാത്രമാകുന്നു; അത് [ആ വാക്ക്] അവൻ മർയമിലേക്ക് ഇട്ടുകൊടുത്തു. അവങ്കൽ നിന്നുള്ള ഒരു ആത്മാവുമാകുന്നു.**

فَـَٔامِنُواْ بِٱللَّهِ وَرُسُلِهِۦۖ وَلَا تَقُولُواْ ثَلَٰثَةٌۚ ٱنتَهُواْ خَيۡرٗا لَّكُمۡۚ

**ആകയാൽ, നിങ്ങൾ അല്ലാഹുവിലും, അവന്റെ റസൂലുകളിലും വിശ്വസിക്കുവിൻ. മൂന്നു (ദൈവങ്ങൾ) എന്ന് നിങ്ങൾ പറയുകയും അരുത്. (അതിൽ നിന്ന് ) നിങ്ങൾ വിരമിക്കുവിൻ — നിങ്ങൾക്ക് ഗുണകരമായ നിലക്ക് .**

إِنَّمَا ٱللَّهُ إِلَٰهٞ وَٰحِدٞۖ سُبۡحَٰنَهُۥٓ أَن يَكُونَ لَهُۥ وَلَدٞۘ لَّهُۥ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلۡأَرۡضِۗ وَكَفَىٰ بِٱللَّهِ وَكِيلٗا ﴿١٧١﴾

**നിശ്ചയമായും , അല്ലാഹു ഒരേ 'ഇലാഹു' മാത്രമാകുന്നു. അവന് ഒരു സന്താനം ഉണ്ടായിരിക്കുന്നതിൽ നിന്ന് അവൻ മഹാ പരിശുദ്ധൻ ! അവന്റെതാണ് ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (എല്ലാം). (കൈകാര്യം) ഏൽപിക്കപ്പെടുന്നവനായി അല്ലാഹു തന്നെ മതി.**

﴾171﴿ يَاأَهْلَ الْكِتَابِ വേദക്കാരേ لاتَغْلُوا നിങ്ങൾ അതിരു കവിയരുത് فِي دِينِكُمْ നിങ്ങളുടെ മതത്തിൽ وَلَا تَقُولُوا നിങ്ങൾ പറയുകയും അരുത് عَلَى اللَّهِ അല്ലാഹുവിന്റെ മേൽ إِلَّا الْحَقَّ യഥാർത്ഥമല്ലാതെ إِنَّمَا الْمَسِيحُ നിശ്ചയമായും മസീഹ് عِيسَى ابْنُ مَرْيَمَ മർയമിന്റെ മകൻ ഈസാ رَسُولُ اللَّهِ അല്ലാഹുവിന്റെ റസൂൽ (മാത്രം) ആകുന്നു وَكَلِمَتُهُ അവന്റെ വാക്കും, വാക്യവും أَلْقَاهَا അതവൻ ഇട്ടു (കൊടുത്തു) إِلَى مَرْيَمَ മർയമിലേക്ക് وَرُوحٌ ഒരു ആത്മാവുമാകുന്നു مِنْهُ അവങ്കൽ നിന്നുള്ള فَآمِنُوا അതിനാൽ നിങ്ങൾ വിശ്വസിക്കുവിൻ بِاللَّهِ അല്ലാഹുവിൽ وَرُسُلِهِ അവന്റെ റസൂലുകളിലും وَلَا تَقُولُوا നിങ്ങൾ പറയുകയും ചെയ്യരുത് ثَلَاثَةٌ മൂന്ന് എന്ന് انْتَهُوا നിങ്ങൾ വിരമിക്കുവിൻ خَيْرًا لَكُمْ നിങ്ങൾക്ക് ഗുണമായിട്ട്(ഗുണമായ നിലക്ക്) إِنَّمَا اللَّهُ നിശ്ചയമായും (മാത്രം) അല്ലാഹു إِلَٰهٌ وَاحِدٌ ഏകഇലാഹ് (ദൈവം- ആരാധ്യൻ) ആകുന്നു سُبْحَانَهُ അവൻ മഹാ (എത്രയോ) പരിശുദ്ധൻ أَنْ يَكُونَ ഉണ്ടായിരിക്കുന്നതി(ൽനി)ന്ന് لَهُ وَلَدٌ അവന് ഒരു സന്താനം لَهُ അവന്നാണ്, അവന്റെതാണ് مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَمَا فِي الْأَرْضِ ഭൂമിയിലുള്ളതും وَكَفَىٰ بِاللَّهِ അല്ലാഹു തന്നെ മതി وَكِيلًا ഏൽപിക്കപ്പെടുന്ന (ഭരമേൽപിക്കപ്പെടുന്ന) വൻ

---

يَاأَهْلَ الْكِتَابِ (വേദക്കാരേ) എന്ന സംബോധനയോടുകൂടി ഒന്നാമതായി അല്ലാഹു പറഞ്ഞത് لَاتَغْلُوا فِي دِينِكُمْ ( നിങ്ങൾ നിങ്ങളുടെ മതത്തിൽ അതിരു കവിയരുത്) എന്നാകുന്നു. ഒരർത്ഥത്തിൽ അതിരു കവിയലിൽ യഹൂദികളും ക്രിസ്ത്യാനികളും യോജിക്കുന്നുവെങ്കിലും രണ്ടു കൂട്ടരുടെയും അതിരു കവിയൽ തമ്മിൽ വ്യത്യാസമുണ്ട്. അല്ലാഹുവിന്റെ അടിയാനും റസൂലുമായ ഈസാ നബി (അ) യെ സംബന്ധിച്ച് വ്യഭിചാര പുത്രൻ, ആഭിചാരി, കള്ളവാദി എന്നൊക്കെ യഹൂദികൾ പറയുമ്പോൾ, അദ്ദേഹം ദൈവവും, ദൈവപുത്രനും ആരാധ്യനുമാണെന്ന് ക്രിസ്ത്യാനികൾ പറയുന്നു. ഇവിടെ പ്രധാനമായും ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് ക്രിസ്ത്യാനികളുടെ അതിരു കവിയലാണെന്ന് തുടർന്നുള്ള പ്രസ്താവനകളിൽ നിന്ന് വ്യക്തമാണ്. യഹൂദികളുടെ അതിരുകവിയലിനെപ്പറ്റി മുൻ വചനങ്ങളിൽ വിവരിച്ചിട്ടുണ്ട്താനും. ക്രിസ്ത്യാനികളുടെ എല്ലാ മാർഗഭ്രംശത്തിനും മൂലകാരണം ഈസാ നബി (അ) യുടെ വിഷയത്തിൽ അവരുടെ അതിരു കവിഞ്ഞ വിശ്വാസങ്ങളാകുന്നു. ബാക്കിയെല്ലാം അവയുമായി ബന്ധപ്പെട്ടതത്രെ. അവരെപ്പോലെ മുസ്ലിംകളും വഴിപിഴച്ചു പോകരുതെന്ന് കരുതിയാണ് നബിﷺ ഒരിക്കലിങ്ങനെ അരുളിചെയ്തത്: 'മർയമിന്റെ മകൻ ഈസായെക്കുറിച്ച് ക്രിസ്ത്യാനികൾ അധികപ്രശംസ നടത്തിയത് പോലെ നിങ്ങൾ എന്നെക്കുറിച്ച് അധികപ്രശംസ നടത്തരുത്. നിശ്ചയമായും ഞാൻ ഒരു അടിയാൻ മാത്രമാകുന്നു.അതുകൊണ്ട് (എന്നെപ്പറ്റി) അല്ലാഹുവിന്റെ അടിയാനും, അവന്റെ റസൂലുമെന്ന് പറഞ്ഞുകൊള്ളുവിൻ ' (അ;ബു.). അഹ്മദ് (റ) ന്റെ ഒരു നിവേദനത്തിൽ ഇങ്ങിനെയും കൂടിയുണ്ട്: 'അല്ലാഹുവിനെത്തന്നെയാണ! അല്ലാഹു എനിക്കു നൽകിയിട്ടുള്ള സ്ഥാനപദവിക്കുമീതെ എന്നെ ഉയർത്തുന്നത് ഞാൻ ഇഷ്ടപ്പെടുകയില്ല.' അല്ലാഹുവിനെപ്പറ്റി യഥാർത്ഥ വിരുദ്ധമായ വിശ്വാസങ്ങളും സങ്കൽപങ്ങളും വെച്ചു പുലർത്തുന്നതു കൊണ്ടാണല്ലോ ഈസാ (അ) യുടെ കാര്യത്തിലുള്ള അവരുടെ അതിരു കവിയലിനു കാരണം. അതുകൊണ്ടാണ് അതിരു

കവിയരുത് എന്ന് പറഞ്ഞു മതിയാക്കാതെ وَلَا تَقُولُوا عَلَى اللَّهِ إِلَّا الْحَقَّ (അല്ലാഹുവിന്റെ പേരിൽ യഥാർത്ഥമല്ലാത്തത് പറയുകയും ചെയ്യരുത്) എന്നു കൂടി പറയുന്നത്.

തുടർന്നുകൊണ്ട് ഈസാ നബി (അ) യുടെ യഥാർത്ഥ നിലപാട് എന്താണെന്ന് വിവരിക്കുന്നു: .....إِنَّمَا الْمَسِيحُ (മർയമിന്റെ മകൻ ഈസാ എന്ന മസീഹ് അല്ലാഹുവിന്റെ റസൂലും , അവൻ മർയമിലേക്ക് ഇട്ടു കൊടുത്ത അവന്റെ വാക്കും, അവങ്കൽ നിന്നുള്ള ഒരു ആത്മാവും മാത്രമാകുന്നു) അതിനപ്പുറം കടന്നു പറയുന്നതെല്ലാം അതിരു കവിയലാണെന്ന് സാരം. مَسِيحُ ,عِيسَى (മസീഹ്, ഈസാ) എന്നീ നാമങ്ങളെപ്പറ്റി ആലുഇംറാൻ 45 ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട്. ابْنُ مَرْيَمَ (മർയമിന്റെ മകൻ) എന്ന് അദ്ദേഹത്തെപ്പറ്റി ക്വുർആനിൽ പലേടത്തും വിശേഷിപ്പിക്കാറുള്ളതാണ്. പിതാവില്ലാതെ മാതാവിൽ നിന്നു മാത്രം ജനിച്ച ആളാണെന്നാണ് പ്രധാനമായും അതിലുള്ള സൂചന. അദ്ദേഹത്തിന്റെ സ്ഥാനവിശേഷണങ്ങളെന്ന നിലക്ക് മൂന്നു കാര്യങ്ങളാണ് അല്ലാഹു ഇവിടെ എടുത്തു കാട്ടിയത് :

(1) رَسُولُ اللَّهِ (അല്ലാഹുവിന്റെ റസൂലാണ്.) റസൂലുകളെല്ലാം മനുഷ്യരും, അല്ലാഹുവിന്റെ അടിമകളും, സൃഷ്ടികളുമാണ്. ആരും ദൈവമോ, ദൈവപുത്രനോ, ദൈവാംശമോ അല്ല. ആരിലും ദൈവാംശവുമില്ല. എന്നിരിക്കെ, ഈസാ നബി (അ) ക്കു മാത്രം ഒരു പ്രത്യേക സ്ഥാനം കൽപിക്കുന്നത് അസംബന്ധമാണല്ലോ.

(2) وَكَلِمَتُهُ أَلْقَاهَا إِلَى مَرْيَمَ ( മർയമിലേക്ക് അവൻ ഇട്ടു കൊടുത്ത അവന്റെ വാക്കാണ്). വാക്ക് ( كَلِمَتُ ) കൊണ്ടുദ്ദേശ്യമെന്താണെന്ന് താഴെ കാണുന്ന ഉദ്ധരണികളിൽ നിന്ന് മനസ്സിലാക്കാം :

ഏതൊരു വസ്തുവെക്കുറിച്ചും അത് ഉണ്ടാവണമെന്ന് അല്ലാഹു ഉദ്ദേശിക്കുമ്പോൾ അതിനോട് 'ഉണ്ടാകുക' എന്ന് അവൻ പറയുകയേ വേണ്ടൂ, അപ്പോൾ അത് ഉണ്ടാകുന്നതാണ്. ( إِذَا أَرَادَ شَيْئًا أَنْ يَقُولَ لَهُ كُنْ فَيَكُونُ) എന്ന് ഒന്നിലധികം സ്ഥലത്ത് ക്വുർആനിൽ പറയുന്നു. ഈസായുടെ ഉദാഹരണം ആദമിന്റെ മാതിരിയാണ്. ആദമിനെ അല്ലാഹു മണ്ണുകൊണ്ട് സൃഷ്ടിച്ചു രൂപപ്പെടുത്തി. എന്നിട്ട് അതിനോട് ഉണ്ടാകുക എന്നു പറഞ്ഞു. അപ്പോഴത് ഉണ്ടാകുകയായി. ( إِنَّ مَثَلَ عِيسَى عِنْدَ اللَّهِ كَمَثَلِ آدَمَ....الآية ) എന്ന് ആലുഇംറാൻ 59 ലും പറഞ്ഞിരിക്കുന്നു. പുരുഷന്റെ സ്പർശനം കൂടാതെ താൻ ഒരു കുട്ടിയെ പ്രസവിക്കുവാൻ പോകുന്നുവെന്നും, അത് തീരുമാനം കഴിഞ്ഞ ഒരു കാര്യമാണെന്നും മലക്ക് ജിബ്രീൽ (അ) മർയമി (റ) നോടുപറഞ്ഞതായി സൂറത്തു മർയമിലും മറ്റും പ്രസ്താവിക്കുന്നുമുണ്ട്. ജിബ്രീൽ (അ) മർയമി (റ)ന്റെ അടുക്കൽ ചെന്നു 'നീ ഭയപ്പെടേണ്ട, നീ ഗർഭം ധരിച്ചു ഒരു മകനെ പ്രസവിക്കും.' എന്ന് പറഞ്ഞതായി ബൈബ്ളിലും (ലൂക്കോസ്, 1:30) കാണാം. അപ്പോൾ സാധാരണ പ്രകൃതി ചട്ടങ്ങളിൽ നിന്ന് വ്യത്യസ്തമായി - ഒരു പിതാവിന്റെ മദ്ധ്യമം കൂടാതെ - അല്ലാഹുവിന്റെ വാക്കുകൊണ്ട് - അതെ, അവന്റെ ഉത്തരവുകൊണ്ടു- മാത്രം മർയമിൽ ജനിച്ച ആളാണ് അദ്ദേഹമെന്നാണിതുകൊണ്ട് വിവക്ഷയെന്നു വ്യക്തമാണ്. ഈസാ (അ) അല്ലാഹുവിന്റെ വാക്കാണ് ( كَلِمَةُ الله ) എന്നു ക്രിസ്ത്യാനികളും പറയാറുണ്ട്. പക്ഷേ, അതിന് യഥാർത്ഥത്തിൽ ഇല്ലാത്തതും ഭാഷക്ക് നിരക്കാത്തതുമായ ചില അർത്ഥ വ്യാഖ്യാനങ്ങളാണ് അവർ നൽകി വരുന്നത്. അല്ലാഹുവിന്റെ നിത്യഗുണങ്ങളിൽ ഒന്നായ ദിവ്യവചനം മർയമിൽ

അവതരിച്ചു ജഡമായി രൂപാന്തരപ്പെട്ടുവെന്നും, അങ്ങിനെ, യേശു (ഈസാ) ദൈവ ത്തിന്റെ (അല്ലാഹുവിന്റെ) ഒരവതാരമോ പുത്രനോ ആണെന്നും മറ്റുമുള്ള ഒരുപാട് ദുർവ്യാഖ്യാനങ്ങൾ ഇതു സംബന്ധിച്ച് ക്രിസ്ത്യാനികൾക്കിടയിൽ പ്രചാരത്തിലുണ്ട്. ആ അർത്ഥ വ്യാഖ്യാനങ്ങളൊന്നും ആദ്യകാല ക്രിസ്ത്യാനികൾക്ക് അറിഞ്ഞു കൂടായി രുന്നു. പിൽക്കാലങ്ങളിൽ അന്യമതങ്ങളിൽ നിന്നും സമുദായങ്ങളിൽ നിന്നും ക്രൈസ്ത വമതത്തിൽ കടത്തിക്കൂട്ടപ്പെട്ട പലതരം തത്വശാസ്ത്രങ്ങളിൽ ഒന്നത്രെ അത്.

(3) رُوحٌ مِنْهُ (അല്ലാഹുവിങ്കൽ നിന്നുള്ള ഒരു ആത്മാവുമാണ്.) ഈ ആത്മാവു കൊണ്ടുദ്ദേശ്യമെന്താണെന്നും ക്വുർആനിൽ നിന്ന് തന്നെ മനസ്സിലാക്കാം. ആദം (അ) നെക്കുറിച്ചു മലക്കുകളോട് അല്ലാഹു പറഞ്ഞു: 'ഞാൻ അവനെ രൂപം നൽകി ശരിപ്പെ ടുത്തുകയും, അവനിൽ ഞാൻ എന്റെ ആത്മാവിൽ നിന്ന് ഊതുകയും ചെയ്താൽ, നിങ്ങൾ അവന് സുജൂദ് ചെയ്തുകൊള്ളണം' എന്ന്. (സൂ: ഹിജ്ർ 29, സ്വാദ് 72) മർയമി നെക്കുറിച്ചു പറയുന്നു: '...എന്നിട്ട് നാം അവളിൽ നമ്മുടെ ആത്മാവിൽ നിന്നും ഊതി.' (അൻബിയാഉ് 91; തഹ്‌രീം 12.) അപ്പോൾ , പിതാവും മാതാവുമില്ലാതെ മനുഷ്യരൂപ ത്തിൽ സൃഷ്ടിക്കപ്പെട്ട ആദമിൽ അല്ലാഹു അവന്റെ വക ആത്മാവ് ഊതിയതിനാൽ അദ്ദേഹവും മനുഷ്യജീവിയായി ജനിച്ചുവെന്ന് സാരം. ഇക്കാരണത്താൽ ആദം (അ) ദൈവമോ, ദൈവപുത്രനോ, ദൈവാംശമോ ആകുന്നില്ലാത്തതുപോലെ, ഈസാ(അ) യും അതൊന്നും ആകുകയില്ലല്ലോ. അല്ലാഹുവിങ്കൽ നിന്നുള്ള ആത്മാവ് ലഭിച്ചതുകൊണ്ട് ദിവ്യത്വം ഉണ്ടായിത്തീരുകയാണെങ്കിൽ ഈസായെക്കാൾ ആദമിനാണ് ദിവ്യത്വം കൽപി ക്കുവാൻ അവകാശം. ആദമിന് ദിവ്യത്വമുണ്ടെന്ന് ക്രിസ്ത്യാനികളും വാദിക്കുന്നില്ലല്ലോ.

2:87 ലും മറ്റും ഈസായെ പരിശുദ്ധാത്മാവിനെകൊണ്ട് നാം ശക്തിപ്പെടുത്തി ( أَيَّدْنَاهُ بِرُوحِ الْقُدُسِ ) എന്നും, അദ്ദേഹം അല്ലാഹുവിങ്കൽ നിന്നുള്ള ആത്മാവാണ് (رُوحٌ مِنْهُ) എന്നും ക്വുർആനിൽ പറഞ്ഞിട്ടുള്ളതിനെ ദുർവ്യാഖ്യാനം ചെയ്തുകൊണ്ട് ഈസാ (അ) ന്റെ ദിവ്യത്വം ക്വുർആനും സമ്മതിക്കുന്നതായി ക്രിസ്ത്യാനികൾ മുസ്‌ലിം പാമരജനങ്ങളെ വഞ്ചിക്കുവാൻ ശ്രമിക്കാറുണ്ട്. വാസ്തവത്തിൽ , പരിശുദ്ധാ ത്മാവി( رُوحِ الْقُدُسِ ) നെ ക്രിസ്ത്യാനികൾ അവരുടെ ത്രിത്വത്തിലെ (പിതാവ്-പുത്രൻ-പരിശുദ്ധാത്മാവ് എന്ന ത്രിഭൂതവാദത്തിലെ) ഒരു ഘടകമായി എടുത്തിട്ടുണ്ടെങ്കിലും അതുകൊണ്ടുള്ള വിവക്ഷ എന്താണെന്ന് അവർക്കിടയിൽ ഇക്കാലംവരെയും സുനിശ്ചി തമായ ഒരു തീരുമാനമോ എത്തും പിടിയോ ഉണ്ടായിട്ടില്ല. ഈ സത്യം (താഴെ വായി ക്കുവാൻ പോകുന്ന) അവരുടെ ആധികാരികരേഖകളിൽ നിന്നു തന്നെ വ്യക്തമാണ്. എന്നാൽ, ക്വുർആനിൽ പറഞ്ഞ പരിശുദ്ധാത്മാവ് ( رُوحِ الْقُدُسِ ) കൊണ്ടും വിവക്ഷ ജിബ് രീൽ (അ) എന്ന മലക്കാണെന്ന് ക്വുർആനിൽ നിന്നു തന്നെ വ്യക്തമാണ്. കാര ണം, ജിബ്‌രീലാണ് ക്വുർആൻ അവതരിപ്പിച്ചതെന്നുള്ളതിൽ സംശയമില്ല. അൽബക്വറഃ 97 ൽ അല്ലാഹു തന്നെ അത് വ്യക്തമാക്കിയിരിക്കുന്നു. അതേ സമയത്ത് വിശ്വസ്ത നായ ആത്മാവ് ( الرُّوحُ الأَمِينُ ) അതുമായി ഇറങ്ങി എന്നും (26 : 193) പരിശുദ്ധാത്മാവ് ( رُوحِ الْقُدُسِ ) അതിനെ ഇറക്കി എന്നും(16 : 102) അല്ലാഹു പറഞ്ഞിരിക്കുന്നു. അപ്പോൾ, ജിബ്‌രീൽ (അ) നെ തന്നെയാണ് വിശ്വസ്തനായ ആത്മാവ് എന്നും, പരിശുദ്ധാത്മാവ് എന്നും വിശേഷിപ്പിച്ചതെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. കൂടാതെ, സത്യവിശ്വാസി കളെക്കുറിച്ച് അല്ലാഹുവിങ്കൽ നിന്നുള്ള ഒരു ആത്മാവിനെക്കൊണ്ട് അവൻ അവരെ

ശക്തിപ്പെടുത്തി എന്നും (58:22) അല്ലാഹു പറയുന്നു. ബൈബ്ളിന്റെ പുതിയ നിയമത്തിൽ തന്നെയും ഇതുപോലെ ചില വാക്കുകൾ കാണാം. യേശുവിനെ ശക്തിപ്പെടുത്താൻ സ്വർഗത്തിൽ നിന്ന് ഒരു ദൂതൻ പ്രത്യക്ഷനായി എന്നും (ലൂക്കോസ് 22:43) യേശുവിന്റെ ശേഷം അദ്ദേഹത്തിന്റെ ശിഷ്യൻമാർ പരിശുദ്ധാത്മാവു നിറഞ്ഞവരായി എന്നും (അപ്പോ: പ്രവൃത്തികൾ 2:4) പറയുന്നു. ക്രിസ്ത്യാനികൾ വാദിക്കുന്നപോലെ, യേശു (ഈസാ-അ) ദൈവമാണെങ്കിൽ അദ്ദേഹത്തെ ശക്തിപ്പെടുത്തുവാൻ സ്വർഗത്തിൽ നിന്ന് ഒരു ദൂതൻ എന്തിനു വരണം?! പരിശുദ്ധാത്മാവിനാൽ നിറഞ്ഞ ആ ശിഷ്യൻമാർ യേശുവിനെ പോലെ എന്തുകൊണ്ട് ദൈവങ്ങളാകുന്നില്ല ?! അല്ലാഹുവിങ്കൽ നിന്നുള്ള ആത്മാവ് കൊണ്ട് ശക്തിപ്പെടുത്തപ്പെട്ട സത്യവിശ്വാസികൾക്ക് എന്തുകൊണ്ട് ദിവ്യത്വം കൽപിക്കപ്പെട്ടില്ല?! ഇല്ലാത്തത് പറഞ്ഞുണ്ടാക്കുമ്പോൾ പരസ്പര വൈരുദ്ധ്യങ്ങൾ അതിന്റെ കൂടപ്പിറപ്പുകളുമായിരിക്കുന്നതാണ്.

അല്ലാഹുവിങ്കൽ നിന്നുള്ള ആത്മാവാണ് അദ്ദേഹം (رُوحٌ مِنْهُ) എന്ന പ്രയോഗത്തിൽ നിന്ന് അദ്ദേഹം അല്ലാഹുവിന്റെ ഒരു അംശമാണെന്നോ അവതാരമാണെന്നോ അതുമൂലം അദ്ദേഹത്തിന് ദിവ്യത്വം സിദ്ധിച്ചുവെന്നോ വരുന്നില്ലേ എന്ന് വല്ലവർക്കും തോന്നിപ്പോകുന്നപക്ഷം, 'ഇല്ല' എന്നു തന്നെയാണ് ഉത്തരം. നോക്കുക: അല്ലാഹു പറയുന്നു: وَسَخَّرَ لَكُمْ مَا فِي السَّمَاوَاتِ وَمَا فِي الْأَرْضِ جَمِيعًا مِنْهُ (ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും മുഴുവൻ അവങ്കൽ നിന്നും അവൻ നിങ്ങൾക്ക് കീഴ്പ്പെടുത്തി തന്നിരിക്കുന്നു. (45: 13). ആകാശഭൂമികളിൽ ഉള്ളതെല്ലാം അവങ്കൽ നിന്നായതുകൊണ്ട് അവയെല്ലാം ദൈവങ്ങളോ, ദൈവാംശങ്ങളോ അവന്റെ അവതാരങ്ങളോ ആകുന്നുണ്ടോ?! വാസ്തവത്തിൽ, കഅ്ബഃയെപ്പറ്റി 'എന്റെ വീട്' ( بَيْتِي ) എന്നും, ഥമൂദ് ഗോത്രത്തിനു ദൃഷ്ടാന്തമായി അയക്കപ്പെട്ട ഒട്ടകത്തെപ്പറ്റി 'അല്ലാഹുവിന്റെ ഒട്ടകം' (نَاقَةُ الله ) എന്നും മറ്റുമൊക്കെയുള്ള പ്രയോഗങ്ങൾ പോലെ , അല്ലാഹുവിന്റെ സ്വന്തം വകയായി അവൻ അനുഗ്രഹിച്ചരുളിയ ആത്മാവാണ് അദ്ദേഹം എന്ന് മാത്രമെ അതിനർത്ഥമുള്ളൂ. അഥവാ അല്ലാഹുവിന്റെ ഒരംശമോ, അവന്റെ ആത്മാവോ ആണദ്ദേഹം എന്നല്ല തന്നെ.

ഈസാ (അ) നെ സംബന്ധിച്ച യഥാർത്ഥ സ്ഥിതി ഇന്നതാണെന്ന് ചൂണ്ടികാട്ടിയതിനെ തുടർന്ന് അല്ലാഹു ക്രിസ്ത്യാനികളോട് പറയുന്നു: فَآمِنُوا بِاللَّهِ وَرُسُلِهِ (ആകയാൽ നിങ്ങൾ അല്ലാഹുവിലും അവന്റെ റസൂലുകളിലും വിശ്വസിക്കുവിൻ.) അതായത്,- വാസ്തവം ഇങ്ങനെയായിരിക്കെ - അല്ലാഹു ഏകനാണ്, അവന് ഇണയോ തുണയോ പങ്കുകാരോ മക്കളോ ഇല്ല, അവൻ സർവ്വത്തിന്റെയും സ്രഷ്ടാവും ഉടമസ്ഥനുമാണ്, ആരാധനക്കർഹനായി അവൻ മാത്രമേയുള്ളൂ എന്നൊക്കെ. അല്ലാഹുവിൽ വിശ്വസിക്കേണ്ടുന്ന പ്രകാരം വിശ്വസിക്കുവിൻ. എല്ലാ റസൂലുകളെയും പോലെ ഈസായും അവന്റെ റസൂലുകളായ അടിയാൻമാരിൽ പെട്ടഒരാളാണ് , ആരും തന്നെ ദൈവങ്ങളും, ദൈവത്വമുള്ളവരുമല്ല എന്നൊക്കെ എല്ലാ റസൂലുകളെപ്പറ്റിയും വിശ്വസിച്ചുകൊള്ളണമെന്ന് താൽപര്യം . ഇങ്ങനെ യഥാർത്ഥമായ സത്യവിശ്വാസം സ്വീകരിക്കുന്നതോടുകൂടി നിങ്ങൾ നിങ്ങളുടെ ആ പിഴച്ച വിശ്വാസ സിദ്ധാന്തം അങ്ങ് ഉപേക്ഷിക്കേണ്ടതുണ്ടെന്ന് താക്കീത് ചെയ്യുന്നു : وَلَا تَقُولُوا ثَلَاثَةٌ(മൂന്ന് എന്ന്- മൂന്നു ദൈവങ്ങൾ, അല്ലെങ്കിൽ മൂന്നെണ്ണം ചേർന്ന ഏക ദൈവം എന്ന് - പറയുകയും ചെയ്യരുത്) എന്ന് വെച്ചാൽ, അല്ലാഹുവിനു പുറമെ ഈസാ(അ) നെയും മർയം (അ) നെയും ദൈവങ്ങളാക്കുന്നതോ, പിതാവ്- പുത്രൻ- പരിശുദ്ധാത്മാവ് എന്നിങ്ങനെ മുക്കൂട്ടു ദൈവത്തെ ഉണ്ടാക്കി

ത്തീർക്കുന്നതോ ആയ എല്ലാവിധ ത്രിത്വസിദ്ധാന്തങ്ങളും ഉപേക്ഷിച്ചേ തീരൂ എന്നർത്ഥം. ആ ദുഷിച്ചുപഴകിയ സിദ്ധാന്തത്തിൽ നിന്ന് വിരമിക്കുന്നത് നിങ്ങളുടെ തന്നെ ഗുണത്തിന് വേണ്ടിയാണെന്നും, ഇല്ലാത്തപക്ഷം നിങ്ങൾക്കു തന്നെയാണതിന്റെ നഷ്ടം ബാധിക്കുകയെന്നും ( انْتَهُوا خَيْرًا لَّكُمْ ) ഓർമിപ്പിച്ചിരിക്കുന്നു.

ഇത്രയും പറഞ്ഞതുകൊണ്ട് മതിയാക്കാതെ, വിഷയം വീണ്ടും ആവർത്തിച്ചുറപ്പിച്ചുകൊണ്ടും, ബുദ്ധിയും സത്യം സ്വീകരിക്കാനുള്ള സന്നദ്ധതയും ഉള്ളവർക്ക് ചിന്തിക്കുവാൻ മതിയായ തെളിവ് ചൂണ്ടിക്കാട്ടിക്കൊണ്ടും അല്ലാഹു പറയുന്നു :- അല്ലാഹു മാത്രമാണ് ആരാധനക്കർഹനായ ഏകദൈവമായുള്ളവൻ ( إِنَّمَا اللَّهُ إِلَٰهٌ وَاحِدٌ ) ക്രിസ്ത്യാനികളും മറ്റും പറയുന്നതുപോലെ അവന് ഒരു തരത്തിലുള്ള സന്താനവും ഉണ്ടായിരിക്കുവാൻ നിവൃത്തിയില്ല; അവൻ അതിൽ നിന്ന് എത്രയോ പരിശുദ്ധനാണ് (سُبْحَانَهُ أَن يَكُونَ لَهُ وَلَدٌ) കാരണം, ആകാശഭൂമികളിലുള്ള സർവ്വ വസ്തുക്കളും അവന്റെ സൃഷ്ടിയും അവന്റെ ഉടമയിലുമാകുന്നു ( لَّهُ مَا فِي السَّمَاوَاتِ وَمَا فِي الْأَرْضِ ) ; എല്ലാറ്റിന്റെയും കൈകാര്യവും അവൻതന്നെ നടത്തുന്നു. അതിന് അവനല്ലാതെ മറ്റാരുമില്ല; അവൻ തന്നെ അതിന് ധാരാളം മതിതാനും. ( وَكَفَىٰ بِاللَّهِ وَكِيلًا ) എന്നൊക്കെ. യഥാർത്ഥം ഇങ്ങിനെയിരിക്കെ, ആകാശഭൂമികളിലുള്ള ചില വസ്തുക്കളോ, ചില ആളുകളോ ദൈവമാണെന്നോ , ദൈവത്വമുള്ളതാണെന്നോ പറയുന്നത് ആ യാഥാർത്ഥ്യത്തെ നിഷേധിക്കലും, വ്യാജം കെട്ടിച്ചമക്കലുമല്ലാതെ മറ്റൊന്നുമല്ല.

ഈസാ(അ) ദൈവമോ, ദൈവപുത്രനോ അല്ലെന്നും അദ്ദേഹം ക്രൂശിക്കപ്പെടുകയോ കൊല്ലപ്പെടുകയോ ചെയ്തിട്ടില്ലെന്നും, അദ്ദേഹം അല്ലാഹുവിന്റെ സൃഷ്ടിയും അടിയാനുമായ ഒരു റസൂൽ മാത്രമാണെന്നും സ്ഥാപിച്ചു കഴിഞ്ഞാൽ , ക്രിസ്ത്യാനികളുടെ മറ്റൊരു പ്രധാന വിശ്വാസ സിദ്ധാന്തമായ പാപ പരിഹാര വാദത്തിന് (മനുഷ്യൻ ജൻമനാ പാപിയാണെന്നും, ആ പാപപരിഹാരാർത്ഥം അതിന് പ്രായശ്ചിത്തമായിട്ടാണ് യേശുക്രിസ്തു ഈ ലോകത്ത് മനുഷ്യനായി അവതരിച്ചു കുരിശു വരിച്ചതെന്നുള്ള വാദത്തിന്) പിന്നെ നിലനിൽപില്ലല്ലോ. അതുകൊണ്ടായിരിക്കാം അതിനെപ്പറ്റി അല്ലാഹു പ്രത്യേകമായൊന്നും ഇവിടെ എടുത്തു പറയാതിരുന്നത് الله اعلم

## ക്രിസ്ത്യാനികളുടെ ത്രിത്വസിദ്ധാന്തം (تثليث النصارى)

ഈസാ നബി (അ) യെ സംബന്ധിച്ചു ക്രിസ്ത്യാനികൾ കെട്ടിച്ചമച്ചുണ്ടാക്കിയതും, ക്രിസ്തുമതത്തിലെ മൗലിക വിശ്വാസ സിദ്ധാന്തങ്ങളായി അവർ കരുതിവരുന്നതുമായ പല വിഷയങ്ങളെക്കുറിച്ച് അടുത്ത സൂറത്തിൽ ഇനിയും ചില പരാമർശങ്ങളും ഖണ്ഡനങ്ങളും വരുന്നുണ്ട്. സു: മർയമിലും മറ്റുമായി വേറെ സൂറത്തുകളിലും പലതും കാണാം. അവയെല്ലാം വേണ്ടതുപോലെ ഗ്രഹിക്കുവാനും, പ്രസ്തുത സിദ്ധാന്തങ്ങളുടെ പൊള്ളത്തരങ്ങളും പരസ്പര വൈരുദ്ധ്യങ്ങളും മനസ്സിലാക്കുവാനും , കാലാന്തരങ്ങളിൽ അവയിൽ സ്വീകരിക്കപ്പെട്ടുവന്ന ഭേദഗതികളും മാറ്റങ്ങളും സാമാന്യം പരിചയപ്പെടുവാനും ക്രിസ്തുമതത്തിന്റെ ഒന്നാമത്തെ അടിസ്ഥാന സിദ്ധാന്തമായി ക്രിസ്ത്യാനികൾ സ്വീകരിച്ചു വരുന്ന അവരുടെ ത്രിത്വോപദേശത്തെക്കുറിച്ച് അൽപം അറിഞ്ഞിരിക്കുന്നത് നന്നായിരിക്കും.

പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് ( الاب والابن وروح القدس) എന്നിങ്ങനെ മൂന്ന്

ഭൂതങ്ങൾ ( الاقانيم الثلاثة ) ചേർന്നതാണ് ദൈവം: ദൈവത്വത്തിലും; ദൈവികഗുണങ്ങളിലും ഈ മൂന്ന് ഭൂതങ്ങളും സമമാണെങ്കിലും ദൈവം ഏകനായുള്ളവൻ തന്നെ എന്നുള്ളതാണ് ത്രിത്വോപദേശത്തിന്റെ ആകെത്തുക. ഇതിനാണ് 'ത്രിയേകത്വം' എന്നു പറയപ്പെടുന്നത്. ഇസ്ലാമിലെ 'തൗഹീദി'ന്റെ സ്ഥാനമാണ് ക്രിസ്തുമതത്തിൽ ത്രിയേകത്വത്തിനുള്ളത്. എന്നാലും ക്രിസ്തീയ രേഖകൾ പരിശോധിക്കുമ്പോൾ, ഈ സിദ്ധാന്തത്തോളം അവ്യക്തതയും യുക്തിരാഹിത്യവും നിറഞ്ഞതോ ക്രിസ്തീയ സമുദായത്തിൽ തന്നെ തത്വനിർണയത്തിൽ ഇത്രത്തോളം ഭിന്നാഭിപ്രായമുള്ളതോ ആയ ക്രൈസ്തവ സിദ്ധാന്തം വേറെയുണ്ടോ എന്ന് സംശയമാണ്. അവരുടെ ആധികാരിക ഗ്രന്ഥങ്ങളിൽ നിന്ന് തന്നെ മനസ്സിലാക്കാവുന്ന ഒരു പരമാർത്ഥമാണിത്.

'ത്രിത്വോപദേശം' എന്ന ശീർഷകത്തിൽ 'വേദപുസ്തക നിഘണ്ടുവിൽ (*) ഒരു നീണ്ട ലേഖനം തന്നെയുണ്ട്. ദൈർഘ്യഭയം നിമിത്തം അതിലെ ഏതാനും പ്രസക്ത ഭാഗങ്ങൾ മാത്രം നമുക്കിവിടെ പരിശോധിക്കാം. നിഘണ്ടു പറയുന്നു :-(**)

'ഈ ഉപദേശം ഒരു ദിവ്യ മർമ്മമാകുന്നു. ദൈവമുണ്ടെന്നും അവനു പല ലക്ഷണങ്ങൾ ഉണ്ടെന്നും അറിയാമെങ്കിലും തത്വം അഥവാ സ്വഭാവം ഇന്നതെന്നു മനസ്സിലാക്കുവാൻ കഴിയില്ല. ദൈവം ഏകനാണെന്നുള്ളത് സന്ദേഹരഹിതമാണെങ്കിലും ആ ഏകത്വത്തെക്കുറിച്ച് പൂർണമായി ഗ്രഹിക്കുന്നത് പ്രയാസമാണ്.' (ഈ പ്രയാസത്തെപ്പറ്റി കുറേയധികം നീട്ടി സംസാരിച്ച ശേഷം നിഘണ്ടു തുടരുന്നു :-)

'ഇങ്ങനെ ഏകനായവനെക്കുറിച്ച് ത്രിയേകനാണെന്നു (Triune) പറയുന്നത് (***) മഹാമർമ്മമാണെങ്കിലും നാം അത്യന്തം വിനയത്തോടും വിശ്വാസത്തോടും സ്നേഹത്തോടും അതിനെ അംഗീകരിക്കുന്നതു നമ്മുടെ കർത്തവ്യമാകുന്നു. അല്ലെങ്കിൽ ദൈവത്തിന്റെ തത്വത്തെ ആർക്ക് ഗ്രഹിക്കുവാൻ കഴിയും ?....... ഈ ഉപദേശത്തെ ആക്ഷേപിക്കുന്നവർക്കു പ്രതിഷേധമായി ക്രൈസ്തവ പണ്ഡിതൻമാർ ഇതിനു പല നിർവ്വചനങ്ങൾ നൽകിയിട്ടുള്ളതിൽ രണ്ടെണ്ണം മാത്രം ഇവിടെ ഉദ്ധരിച്ചാൽ മതിയാകും. (i) കാതോലിക്കാ വിശ്വാസം എന്നത് : നാം ഏകദൈവത്തെ ത്രിത്വത്തിലും ത്രിത്വത്തെ ഏകദൈവത്തിലും വന്ദിക്കുന്നതു തന്നെ . മൂർത്തികളെ സമ്മിശ്രമാക്കാതെയും തത്വത്തെ വിഭാഗിക്കാതെയും ഇരിക്കണം. എന്തെന്നാൽ പിതാവ് വേറെ , പുത്രൻ വേറെ , പരിശുദ്ധാത്മാവ് വേറെ എങ്കിലും മൂന്നിന്റെയും ദൈവത്വം ഒന്നുതന്നെ . മഹത്വം സമവും, പ്രഭാവം നിത്യവുമാണ് എന്നു അത്താനാസ്യോസിന്റെ വിശ്വാസ പ്രമാണത്തിൽ പറഞ്ഞിരിക്കുന്നു. (ii) ആംഗ്ളേയ തിരുസഭയിലെ മതസംഗതികൾ : നിത്യനായി ശരീരമോ അവയവങ്ങളോ വികാരങ്ങളോ ഇല്ലാത്തവനായി അന്തമില്ലാത്ത ശക്തിയും ജ്ഞാനവും നൻമയും

---

***(*) 'ദി മലയാളം ക്രിസ്ത്യൻ ലിറ്ററേച്ചർ കമ്മിറ്റി' യാൽ പ്രസിദ്ധീകരിക്കപ്പെട്ട ഒരു ആധികാരിക നിഘണ്ടുവാണിത്. ക്രിസ്ത്വബ്ദം 1950ൽ പ്രസിദ്ധീകരിച്ച അതിന്റെ 2-ാം പതിപ്പിൽ നിന്നാണ് താഴെ കാണുന്ന ഉദ്ധരണികൾ. പേജ് നമ്പറുകളും അതിന്റെ തന്നെ.***

***(**) നിഘണ്ടുവിലെ നീണ്ട പ്രസ്താവനകൾ ചിലത് അൽപം ചുരുക്കി ഉദ്ധരിച്ചിട്ടുണ്ടെങ്കിലും കഴിവതും അതിന്റെ തന്നെ വാചകങ്ങളിലാക്കുവാൻ ശ്രമിച്ചിട്ടുണ്ട്.***

***(***) ദൈവം മൂന്ന്മൂർത്തികൾ ചേർന്നതും അതോടൊപ്പം മൂന്നുംകൂടി ഏകവുമാണെന്നു പറയുന്നത്.***

ഉള്ളവനായി ദൃശ്യാദൃശ്യങ്ങളായ സകലത്തിന്റെയും സ്രഷ്ടാവും പരിപാലകനുമായി ജീവനും സത്യവുമുള്ള ദൈവം ഒന്നുമാത്രം. ഈ ദൈവത്തിന്റെ ഐക്യത്തിൽ തത്വവും ശക്തിയും നിത്യവും ഒന്നായിരിക്കുന്ന പിതാവ് എന്നും പുത്രനെന്നും പരിശുദ്ധാത്മാവെന്നും മൂവർ ഉണ്ട്. (വേ. പു. നി. പുറം. 157, 158) [ 'മതസംഗതികൾ' എന്നു പറഞ്ഞത് Articles of Religion എന്ന ഗ്രന്ഥത്തെ ഉദ്ദേശിച്ചാണെന്ന് 498-ാം പേജിൽ നിന്നു ഗ്രഹിക്കാം]

തുടർന്നുകൊണ്ട് ചില ഉദ്ധരണികളും ഉപമകളും വഴി ഒന്നു മൂന്നായതിനെയും, മൂന്നും ഒന്നായതിനെയും ന്യായീകരിക്കുവാൻ നിഘണ്ടു ശ്രമിക്കുന്നു. വൈരുദ്ധ്യങ്ങളും അവ്യക്തതയും കെട്ടിക്കുടുക്കും നിറഞ്ഞ ആ ഭാഗം നമുക്കിവിടെ ഉദ്ധരിക്കേണ്ടുന്ന ആവശ്യം കാണുന്നില്ല. (ഒരു സാമാന്യ വിവരം താഴെ വരുന്നുമുണ്ട്.) പിന്നീട് ഈ ത്രിത്വോപദേശത്തിന്റെ ചരിത്രം എന്ന ഉപശീർഷകത്തിൽ നിഘണ്ടു പറയുകയാണ് :- '......പ്രവാചക കാലം മുതൽക്കേ ഏകദൈവമേയുള്ളൂ എന്നതിന്റെ അർത്ഥം എബ്രായർ അറിവാനിടയായി. ചുരുക്കിപ്പറഞ്ഞാൽ അനന്തകാലത്തു ദൈവത്തിനും തങ്ങൾക്കും മദ്ധ്യെ ഒരു മദ്ധ്യസ്ഥൻ വേണമെന്നു വിചാരിച്ചു..... എങ്കിലും ത്രിത്വത്തെക്കുറിച്ചാകട്ടെ , പരിശുദ്ധാത്മാവിനെക്കുറിച്ചാകട്ടെ അവർ ഒന്നും അറിഞ്ഞിരുന്നില്ല. ത്രിത്വത്തിൽ മൂന്നാം ആളായ പരിശുദ്ധാത്മാവിനെക്കുറിച്ച് യേശുവിന്റെ ഉപദേശത്തിലാണ് (*) നാം ആദ്യമായി കാണുന്നത്. പുതിയ നിയമത്തിൽ ത്രിത്വോപദേശത്തെക്കുറിച്ചു ഒരു വാക്യത്തിൽ പോലും വിശദമായി പറഞ്ഞിട്ടില്ലെങ്കിലും (**) മുമ്പുദ്ധരിച്ച വാക്യങ്ങളിലും അപ്പോസ്തലൻമാർ എഴുതിയ ഗ്രന്ഥങ്ങളിലും അത് മൂലോപദേശമായിരിക്കുന്നു. അത് അവരുടെ അനുഭവത്തിൽ നിന്ന് വളർന്നു വന്ന ഉപദേശമത്രെ. വിശുദ്ധ പൗലോസ് (***) മുതലായവരുടെ മനസ്സിൽ ത്രിത്വ വിശ്വാസമില്ലായിരുന്നുവെങ്കിൽ ദൈവം നിർവ്വഹിച്ച വേലയെക്കുറിച്ച്

***(*) യേശുവിന്റെ കാലശേഷം പല കൊല്ലങ്ങൾ കഴിഞ്ഞു പലരാലും എഴുതപ്പെട്ടതും , എഴുതപ്പെട്ട കാലത്തെയോ, എഴുതിയ കർത്താക്കളെയോ സംബന്ധിച്ചു സൂക്ഷ്മായി അറിയപ്പെടാത്തതും, ക്രിസ്ത്യാനികൾക്കിടയിൽ പോലും വളരെ തർക്കങ്ങൾക്കും വാഗ്വാദങ്ങൾക്കും ഇടയായതും, കാലക്രമത്തിൽ ക്രിസ്തുമത വേദഗ്രന്ഥങ്ങളായി അംഗീകരിക്കപ്പെട്ടു വരുന്നതുമായ സുവിശേഷങ്ങളിൽ യേശുവിന്റെ പ്രസ്താവനകളായി ഉദ്ധരിക്കപ്പെട്ടിട്ടുള്ള വാക്യങ്ങളെ ഉദ്ദേശിച്ചാണിത്. അവയിൽ തന്നെയും പരിശുദ്ധാത്മാവിനു ദൈവത്വമുള്ളതായി കാണിക്കുന്ന വാക്യങ്ങളൊന്നും ഇല്ലതാനും.***

***(**) വിശദമായി പറഞ്ഞിട്ടില്ലെന്നതു ശരി. എന്നാൽ, സൂചനയായോ സംക്ഷിപ്തമായോ ത്രിത്വോപദേശത്തെപ്പറ്റി വല്ലതും പറയുന്നുണ്ടോ ? അതുമില്ല. അവിടവിടെയുള്ള ഏതാനും വാക്യങ്ങളെ തേടിപ്പിടിച്ചു കൂട്ടിയിണക്കിക്കൊണ്ട് അവയിൽ നിന്നു ത്രിത്വോപദേശം മിനഞ്ഞെടുക്കുവാൻ നിഘണ്ടുവിന്റെ കർത്താക്കളും മറ്റും ശ്രമം നടത്തിയിട്ടുണ്ട് അത്രമാത്രം.***

***(***) വിശുദ്ധ പൗലോസ് St. Paul بولس القديس എന്ന അപ്പോസ്തലൻ കുരിശു സംഭവംവരേക്കും യേശുവിന്റെ ബദ്ധവൈരിയും, ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്നതിൽ ബദ്ധശ്രദ്ധനുമായിരുന്ന ഒരു മുഴുത്ത യഹൂദനായിരുന്നു. അദ്ദേഹം യേശുവിനെ കാണുകയുണ്ടായിട്ടില്ല.കുരിശു സംഭവം കഴിഞ്ഞു ഏതാനും കൊല്ലങ്ങൾക്കു ശേഷം -എത്ര കൊല്ലമെന്നുള്ളതിൽ ഭിന്നാഭിപ്രായങ്ങളുണ്ട്- പെട്ടെന്നുണ്ടായ ഒരു സംഭവ***

അവർ പറഞ്ഞത് മനസ്സിലാക്കാൻ പ്രയാസമായിരിക്കും............ ആദ്യ ക്രിസ്ത്യാനികളെല്ലാവരും ത്രിത്വത്തെക്കുറിച്ച് വിവിധാഭിപ്രായക്കാരായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ രണ്ടും മൂന്നും നൂറ്റാണ്ടുകളിലെ ക്രിസ്ത്യാനികളിൽ പലരും പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നീ പേരുകൾ ഉപയോഗിച്ചിരുന്നുവെങ്കിലും ആ പേരുകളിലടങ്ങിയ അർത്ഥവും ബന്ധവും എന്താണെന്നു ദൃഢമായി വിവരിച്ചിട്ടില്ല.

വ്യാജോപദേശങ്ങൾ (*) പ്രചരിച്ച കാലം മുതൽക്ക് തിരുസഭയിൽ സത്യോപദേശം നിലനിൽക്കണമെന്ന് ആഗ്രഹിച്ചവർ ഈ ഉപദേശത്തെക്കുറിച്ചു സുന്നഹദോസുകളിൽ (**) ആലോചിച്ചു നിർണയം ചെയ്തു പൊതു വിശ്വാസപ്രമാണത്തിൽ ഉൾപ്പെടുത്തി ഉപദേശിച്ചു വന്നു.

(നിഘണ്ടു തുടരുന്നു:) 'ക്രിസ്ത്വബ്ദം 325 ൽ പ്രസിദ്ധീകരിച്ച നിഖ്യാ (***) വിശ്വാസപ്രമാണത്തിൽ പിതാവും പുത്രനും തമ്മിലുള്ള ബന്ധം വിവരിച്ചു. ക്രി. 381 ൽ കൊൻസ്തൻതീൻ പുരിയിൽ (****) കൂടിയ സുന്നഹദോസു 'പരിശുദ്ധാത്മാവ് പിതാവിലും പുത്രനിലും നിന്ന് പുറപ്പെടുന്നു' എന്ന് സ്ഥിരപ്പെടുത്തി ത്രിത്വബന്ധത്തെ ബുദ്ധിക്കു എത്താവുന്നേടത്തോളം വിവരിച്ചു : ഏകദേശം ക്രി. 500 ൽ പ്രസിദ്ധീകരിച്ച

---

***ത്തിൽ താൻ യേശു ക്രിസ്തുവിനെ ബാഹ്യ നേത്രം കൊണ്ടു കണ്ടുവെന്നും യേശു കർത്താവ് പുറം ജാതികളിലേക്കുള്ള അപ്പോസ്തലനായി തന്നെ നിയോഗിച്ചിട്ടുണ്ടെന്നും അവകാശപ്പെട്ടുകൊണ്ട് അപ്പോസ്തലൻമാരിൽ ഒരാളായി രംഗപ്രവേശം ചെയ്ത ആളാണ് പൗലോസ് . യേശു സ്വർഗാരോഹണം ചെയ്തശേഷം പൗലോസ് അദ്ദേഹത്തെ നേരിൽ കണ്ടുവെങ്കിലും അപ്പോസ്തല സ്ഥാനം നൽകിയത് മറ്റൊരാൾ വഴിക്കാണെന്ന് അഭിപ്രായമുണ്ട്. ഏതായാലും ഭാവിയിൽ തന്റെ ജീവിതം സുഖകരമാക്കുവാനും, നേതൃസ്ഥാനം കൈവരുവാനും വേണ്ടി പൗലോസ് കണ്ടുപിടിച്ച ഒരു വിദ്യയായിരുന്നു അതെന്നു ക്രിസ്തീയ സാഹിത്യങ്ങൾ വായിക്കുന്നവർക്കു-ക്രിസ്ത്യാനികളല്ലാത്തവർക്ക്-മനസ്സിലാകുന്നതാണ്. ത്രിത്വസിദ്ധാന്തം, പാപപരിഹാരവാദം എന്നിങ്ങനെ നിലവിലുള്ള പല ക്രിസ്തീയ വിശ്വാസ സിദ്ധാന്തങ്ങൾക്കും രൂപകൽപന ചെയ്തത് പൗലോസാകുന്നു. പൗലോസിന്റെ ചരിത്ര ഗ്രന്ഥങ്ങളിൽ നിന്നും നിഘണ്ടുവിലെ പല പ്രസ്താവനകളിൽ നിന്നു അറിയാവുന്ന ഒരു പരമാർത്ഥമാണിത്.***

***(*) അതതു കാലത്തു നിലവിലുള്ള ഭൂരിപക്ഷ ക്രിസ്തീയ വിശ്വാസങ്ങൾക്കു യോജിക്കാത്തവരുടെ അഭിപ്രായങ്ങളാണ് വ്യാജോപദേശങ്ങൾ കൊണ്ടു വിവക്ഷ.***

***(**) സുന്നഹദോസു=ക്രിസ്തീയ മഹാസഭ***

***(***) തുർക്കിയിലെ അനാത്തോലിയ ( اناضول) യിലെ ഒരു പട്ടണമാണ് നിഖ്യ (نيقيا --Nicce) ഇപ്പോൾ ഇതിന്റെ പേർ ഇസ്നീക് ( ازنيق) എന്നാകുന്നു. ക്രിസ്ത്വബ്ദം 325 ലും, 787 ലുമായി അവിടെ രണ്ടു സുന്നഹദോസുകൾ കൂടിയിട്ടുണ്ട് (المنجد)***

***(****) കൊൻസ്തൻതീൻപുരി -- കാൺസ്റ്റന്റിനോപ്പ്ൾ നഗരം ( قسطنطينية= Constantinople)***

അത്താനാസ്യോസിന്റെ (*) വിശ്വാസപ്രമാണം അദ്ദേഹം നിർമിച്ചതല്ല. അത് ഉണ്ടാക്കിയ ആളിന്റെ പേരറിഞ്ഞുകൂടാ. എന്നാൽ ഇതിനെ യൂറോപ്പിന്റെ പടിഞ്ഞാറൻ ദേശങ്ങളിലെ സഭക്കാർ സ്വീകരിച്ചിരുന്നുവെന്നും, ആ പ്രമാണത്തിൽ ത്രിത്വോപദേശം സവിസ്തരം പ്രതിപാതിക്കപ്പെട്ടിരുന്നുവെന്നും കണ്ട് ക്രൈസ്തവ സഭ 6-ാം നൂറ്റാണ്ടു മുതൽ ഇതു അംഗീകരിച്ചുവെന്നു വിശ്വസിക്കാം. യവനസഭ 'പരിശുദ്ധാത്മാവ് പിതാവിലും പുത്രനിലും നിന്ന് പുറപ്പെടുന്നു' എന്ന് പറയാതെ 'അവൻ പിതാവിൽ നിന്ന് പുറപ്പെടുന്നവനാണ്' എന്നേ പറയുന്നുള്ളൂ. ഇതിൽ യവനസഭക്കും പടിഞ്ഞാറൻ സഭക്കും തമ്മിലുള്ള ത്രിത്വോപദേശം സംബന്ധിച്ച പ്രധാന വ്യത്യാസം ദൃശ്യമാകുന്നു.അക്കാലം മുതൽ പല വൈദിക പണ്ഡിതൻമാരും തത്വശാസ്ത്രജ്ഞൻമാരും ഈ ഉപദേശത്തെപ്പറ്റി വിവരിക്കുവാൻ പ്രയത്നിച്ചു പല താർക്കിക ഗ്രന്ഥങ്ങളും തത്വശാസ്ത്ര ഗ്രന്ഥങ്ങളും എഴുതിയിട്ടുണ്ടെങ്കിലും ഈ മർമം എന്നേക്കും ഒരു മർമം തന്നെയാണെന്ന് പറയാതെ തരമില്ല.' (വേ. പു. നി. പുറം. 159)

ക്രിസ്തീയ വിശ്വാസപ്രമാണങ്ങളിൽ മുഖ്യമായത് അപ്പോസ്തല പ്രമാണം, നിഖ്യാ പ്രമാണം, അത്താനാസ്യോസിന്റെ പ്രമാണം എന്നീ മൂന്നെണ്ണമാകുന്നു. താരതമ്യേന കൂടുതൽ പ്രാമാണ്യം കൽപിക്കപ്പെടുന്നത് നിഖ്യാ പ്രമാണത്തിനാണെന്നു പറയാം . ഈ മൂന്നു പ്രമാണങ്ങളുടെയും ചരിത്രം നോക്കുമ്പോൾ ഒന്നിനും തന്നെ ക്രിസ്ത്യാനികളുടെ ഇടയിൽ സർവ്വസ്വീകാര്യമായ അടിസ്ഥാനമില്ലെന്നും, ഒന്നും വേദഗ്രന്ഥത്തെയോ യേശു ക്രിസ്തുവിന്റെ വചനങ്ങളെയോ ആസ്പദമാക്കി രൂപം നൽകപ്പെട്ടവയല്ലെന്നും, എല്ലാം അതതു കാലത്തെ രാഷ്ട്രീയവും സാമൂഹ്യവും ശാസ്ത്രീയവുമായ പരിതഃസ്ഥിതിക്കനുസരിച്ചു അതതു കാലത്തുള്ള ക്രിസ്തീയ നേതാക്കളാൽ തയ്യാറാക്കപ്പെട്ടവ മാത്രമാണെന്നും കാണാവുന്നതാണ്. 'വിശ്വാസ പ്രമാണം' എന്ന ശീർഷകത്തിൽ വേ. പു. നിഘണ്ടു ആദ്യമായി ഒരു പൊതു വിവരണം നൽകിക്കാണാം. അതിലെ ചില പ്രസക്ത ഭാഗങ്ങൾ കൂടി താഴെ ഉദ്ധരിക്കുന്നു:-

'വിശ്വാസ പ്രമാണം' എന്നതു ക്രിസ്ത്യാനികൾ ചില കാലങ്ങളിൽ വിശ്വസിച്ചുവന്ന മത സിദ്ധാന്തത്തെ കുറിക്കുന്നു. ആദ്യ കാലത്തു അപ്പൊസ്തലൻമാർ ഒരു പൊതു സംഘമായി കൂടിവന്നു യേശുവിനെക്കുറിച്ചു അറിഞ്ഞ സംഗതികളെ സംബന്ധിച്ചു ചിന്തിച്ചു വിശ്വാസപ്രമാണം എന്ന ഒരു ചെറിയ ഗ്രന്ഥം എഴുതി പരസ്യപ്പെടുത്തി. സകല ക്രിസ്ത്യാനികളും സ്വീകരിക്കണം എന്നു തീരുമാനിച്ചു എന്ന് നാം ഒരിക്കലും വിചാരിക്കരുത്. പിൽക്കാലത്തു വൈദിക ശാസ്ത്രജ്ഞൻമാർ ഇപ്രകാരം ചെയ്തുവന്നതിൽ സംശയമില്ല. (**) മുൻകാലങ്ങളിലുള്ളവർ അവരവരുടെ അഭിപ്രായപ്രകാരം അവരവർ അറിഞ്ഞ വിഷയങ്ങളെ അംഗീകരിച്ചുവന്നു. അവർക്ക് വ്യത്യസ്തങ്ങളായ അഭിപ്രായങ്ങൾ ഉണ്ടായിരുന്നപ്പോൾ അവർ തമ്മിൽ തർക്കിക്കുക പതിവായിരുന്നു.ചിലപ്പോൾ

***(*) അത്താനാസ്യോസ് ( أثناسيو الاسكندرى - Athanasius Or Athanase) ഇദ്ദേഹം അലക്സാന്തരീയ്യയിലെ പാത്രിയർക്കീസ് ( بطريك - Patriarch) ആയിരുന്നു. ഇദ്ദേഹമാണ് നിഖ്യായിൽവെച്ചു ക്രിസ്തുവിന്റെ ദൈവത്വത്തെ നിഷേധിച്ചിരുന്ന അരിയൂസു പക്ഷക്കാരെ പുറം തള്ളുവാൻ മുൻകൈ എടുത്തത്.***

***(**) ത്രിത്വവിശ്വാസത്തിന്റെ അടിസ്ഥാനം ക്രിസ്തീയ വേദഗ്രന്ഥങ്ങളോ യേശുവിന്റെ വാക്യങ്ങളോ അല്ലെന്നും, അതതു കാലത്തെ ക്രിസ്തീയ പണ്ഡിതൻമാരുടെ സൃഷ്ടിയാണെന്നും അപ്പോൾ വ്യക്തമാണല്ലോ. നിഘണ്ടു തന്നെ വഴിയെ ഇത് തുറന്നു പറയുന്നത് കാണാം.***

തർക്കം തീർക്കുന്നതിന് അവർ ഒരു പ്രത്യേക തീരുമാനം ഉണ്ടാക്കും. തിരുസഭ പല നൂറ്റാണ്ടുകളായി വാദപ്രതിവാദം നടത്തിക്കൊണ്ടിരുന്നിട്ടും അവ സകല ക്രിസ്ത്യാനികളും അംഗീകരിക്കണമെന്നുള്ള തീരുമാനം അവർ ഉണ്ടാക്കീട്ടില്ല. ദൃഷ്ടാന്തമായി ത്രിത്വത്തെക്കുറിച്ചു ഇന്നുവരെയും ഗ്രീക്കു സഭക്കും മറ്റു ക്രിസ്ത്യാനികൾക്കും തമ്മിൽ അഭിപ്രായവ്യത്യാസം ഉണ്ട്. ഇപ്രകാരം വിശ്വാസ പ്രമാണങ്ങൾ എന്നതു ക്രിസ്ത്യാനികൾ മതസംബന്ധമായ വിഷയങ്ങളെക്കുറിച്ചു ഉണ്ടാക്കിയ തീരുമാനങ്ങൾ എന്നർത്ഥം. അവ ദൈവം സഭക്കു കൊടുത്ത പ്രമാണങ്ങൾ അല്ല'.

അനന്തരം, 'സാധാരണമായി ക്രിസ്ത്യാനികൾക്കിടയിൽ ഉപയോഗത്തിലിരിക്കുന്ന മൂന്ന് വിശ്വാസപ്രമാണങ്ങളുണ്ടെ' ന്ന് പറഞ്ഞുകൊണ്ട് നിഘണ്ടു ഓരോന്നിനെക്കുറിച്ചും ഇങ്ങനെ വിവരിക്കുന്നു:-

1. അപ്പോസ്തല വിശ്വാസപ്രമാണം: ഇതു അപ്പോസ്തലൻമാർ എല്ലാവരുംകൂടി ഉണ്ടാക്കിയതെന്നാണു ആദി ക്രിസ്തീയ പാരമ്പര്യം. എന്നാൽ ഈ പ്രമാണം അവരുടെ കാലത്തു ഉണ്ടാക്കപ്പെട്ടതാണെന്നും, പിതാപുത്ര പരിശുദ്ധാത്മാവിനെക്കുറിച്ച് ആദ്യ ക്രിസ്ത്യാനികൾക്കുണ്ടായിരുന്ന വിശ്വാസത്തെ അവർ സഭായോഗമായി കൂടുമ്പോൾ ഒരുമിച്ചു ചൊല്ലി വന്നുവെന്നും പറയുന്നതിനു യാതൊരു തെളിവുമില്ല......... ഇതു അപ്പോസ്തലൻമാർ ഉപദേശിച്ചതിന്റെ സാരമായിരുന്നു എന്നു പറയുന്നതിലും ആക്ഷേപമില്ല.

2. നിഖ്യാവിശ്വാസപ്രമാണം : ഏകദേശം ക്രി.200 മുതൽ ക്രിസ്തുവിന്റെ തത്വങ്ങളെക്കുറിച്ച് ആദ്യ ക്രിസ്ത്യാനികൾക്കിടയിൽ പല വാദ പ്രതിവാദങ്ങൾ ഉണ്ടായിട്ടുണ്ട്. ക്രിസ്ത്വബ്ദം 4-ാം നൂറ്റാണ്ടിൽ ആരിയൂസ് പക്ഷക്കാർ ക്രിസ്തുവിന്റെ ദൈവത്വത്തെക്കുറിച്ച് ആക്ഷേപങ്ങൾ പുറപ്പെടുവിച്ചു. അത്താനാസ്യോസ് അവരെ എതിർത്തു. അക്കാലത്തെ റോമാ ചക്രവർത്തിയായിരുന്ന കുസ്തൻതീനോസ് (*) ക്രി. 325 ൽ നിഖ്യായിൽ ഒരു പൊതു സുന്നഹദോസു കൂടി സത്യ ക്രിസ്ത്യാനികൾ ഈ വിഷയത്തിൽ സ്വീകരിച്ച വിശ്വാസത്തെ പ്രസിദ്ധപ്പെടുത്താൻ എല്ലാ അദ്ധ്യക്ഷൻമാർക്കും വൈദിക ശാസ്ത്രജ്ഞൻമാർക്കും കൽപന കൊടുത്തു. അവർ പ്രസിദ്ധപ്പെടുത്തിയ പ്രമാണത്തിൽ (**) യേശുക്രിസ്തു പിതാവിന്റെ തുല്യത്വമുള്ളവനെന്നല്ല, സാക്ഷാൽ 'ത്രിത്വത്തിൽ പിതാവിനോടുകൂടെ ഏകത്വമുള്ളവൻ' എന്നു പറഞ്ഞിരിക്കുന്നു. ക്രി. 381 ൽ കുസ്തൻതിനോപ്പോലീസ് (***) എന്ന പട്ടണത്തിൽ കൂടിയ പൊതുയോഗത്തിൽ പരിശുദ്ധാത്മാവ് ത്രിത്വത്തിൽ പിതാവിനോടും പുത്രനോടും കൂടി ഒരാളായിരിക്കുന്നു എന്ന് സഭാ നേതാക്കൾ തീരുമാനിച്ചു. പരിശുദ്ധാത്മാവ് രണ്ടാളിൽ നിന്നും പുറപ്പെടുന്നു എന്ന ആശയം 5 ഉം 6 ഉം നൂറ്റാണ്ടുകളിലാണ് ഈ പ്രമാണങ്ങളിൽ സ്ഥാനം പിടിച്ചത്. അതുകൊണ്ട് ഈ പ്രമാണം പല നൂറ്റാണ്ടുകളിൽ പല ആളുകളാൽ വളർച്ച പ്രാപിച്ചതാണെന്ന് പറയാം.

---

***(*) قسطنطين കോൺസ്റ്റന്റൈൻ***

***(**) സുന്നഹദോസിന്റെ ഏകോപിച്ച തീരുമാനമോ ഭൂരിപക്ഷ തീരുമാനമോ ആയിരുന്നില്ല അത്. ആയിരക്കണക്കിൽ വൈദിക പ്രമാണികൾ സംബന്ധിച്ചിരുന്നുവെങ്കിലും അവർ അനേകം കക്ഷികളായി പിരിയുകയാണ് ഉണ്ടായത്. അവരിൽ ഒരു കക്ഷി 318 പേരുണ്ടായിരുന്നു. ഈ കക്ഷിയുടെ അഭിപ്രായത്തെ കുസ്തൻതിനോസ് ചക്രവർത്തി പിൻതാങ്ങുകയും അനുകൂലിച്ചു പ്രചരിപ്പിക്കുകയുമാണ് ഉണ്ടായത്. കൂടുതൽ വിവരം താഴെ കാണാം.***

***(***) قسطنطينية (കാൺസ്റ്റാന്റിനോപ്പിൾ).***

3. അത്താനാസ്യോസിന്റെ വിശ്വാസപ്രമാണം: ഇത് അദ്ദേഹത്തിന്റെ കാലശേഷം ഉണ്ടാക്കപ്പെട്ടതാണ്. ഇതിൽ ത്രിത്വത്തെക്കുറിച്ചും, പുത്രൻ ഈ ലോകത്ത് അവതരിക്കുന്നതിനെയും മറ്റു പലതിനെയും കുറിച്ചും, അവ സ്വീകരിക്കാത്തവർക്ക് വരുന്ന ശാപത്തെ കുറിച്ചും പറഞ്ഞിരിക്കുന്നു. വേദവ്യാഖ്യാതാക്കൾ ഉപദേശിച്ച പല തെറ്റുകളെയും ഖണ്ഡിക്കുന്നതിനായി ഈ പ്രമാണം എഴുതപ്പെട്ടു എന്ന് പറയാം.........ഇത് ക്രിസ്ത്വബ്ദം 450 ൽ ഉണ്ടാക്കപ്പെട്ടതാണെന്ന് ചിലരും, 700 നും 800 നും ഇടയിൽ ഉണ്ടാക്കപ്പെട്ടതാണെന്ന് മറ്റു ചിലരും പറയുന്നു .(വേ. പു, നിഘണ്ടു പേജ് 482,483)

കോൺസ്റ്റന്റീൻ ചക്രവർത്തിയുടെ കാലത്തു നിഖ്യായിൽ വെച്ചുകൂടിയ ക്രിസ്തീയ മഹാസഭയുടെ തീരുമാനം ഏതടിസ്ഥാനത്തിലാണ് ഉണ്ടായതെന്നു ഹിജ്റഃ 400-ാം കൊല്ലത്തിന്റെ അടുത്ത കാലത്തു അലക്സാന്തരീയ്യ ( **اسكندرية** ) യിലെ പാത്രിയാർക്കീസായിരുന്ന സഈദുബ്നുബിത്‌രീക് (*) പ്രസ്താവിച്ചതായി ഇബ്നുകഥീർ(റ) അദ്ദേഹത്തിന്റെ തഫ്സീറിൽ ഉദ്ധരിച്ചിട്ടുണ്ട്. അതിന്റെ സാരം ഇപ്രകാരമാകുന്നു: അവരുടെ ആ വലിയ വിശ്വാസപ്രമാണം ( **الامانة الكبيرة** ) -വാസ്തവത്തിൽ അതു നിന്ദ്യമായ വഞ്ചനാപ്രമാണം ( **الخيانة الحقيرة** ) ആകുന്നു- അവർ നിർമിച്ച മഹാസഭ (**) കൂടിയത് ക്വുസ്തന്തീന്റെ (***) കാലത്താണ്. രണ്ടായിരത്തിൽപരം ബിഷപ്പുമാർ അതിൽ സംബന്ധിച്ചു. അവർ 20, 50, 70, 100 എന്നിങ്ങനെ ഏറിയും കൂറഞ്ഞുമുള്ള അനേകം കക്ഷികളായിരുന്നു. ഓരോ കൂട്ടരും ഓരോ പ്രബന്ധം സമർപ്പിച്ചിരുന്നു. ഒരു സംഘത്തിൽ 318 പേരുണ്ടായിരുന്നു. ഇത്രയും ആളുകൾ ഒരു പ്രബന്ധത്തിൽ യോജിച്ചു കണ്ടപ്പോൾ രാജാവ് അത് സ്വീകരിച്ചു. അദ്ദേഹം ഒരു തത്വജ്ഞാനിയും തന്ത്രജ്ഞനുമായിരുന്നു. മറ്റു അഭിപ്രായങ്ങളെല്ലാം അദ്ദേഹം ദുർബലപ്പെടുത്തി. ആ 318 പേരുടെ ഒരു സഭ ഏർപ്പെടുത്തി, അവർക്ക് ചർച്ചുകൾ (****) സ്ഥാപിച്ചുകൊടുക്കുകയും, ഗ്രന്ഥങ്ങളും നിയമങ്ങളും ഏർപ്പെടുത്തി കൊടുക്കുകയും ചെയ്തു. അങ്ങനെ ചെറിയ കുട്ടികളുടെ വിശ്വാസം ശരിപ്പെടുത്തുവാനും അവരെ സ്നാനം ചെയ്യിക്കാനും ചൊല്ലിക്കൊടുക്കപ്പെടുന്ന ആ വിശ്വാസപ്രമാണം അവർ നിർമിച്ചു. ഇവരുടെ അനുയായികളാണ് രാജകീയ കക്ഷി ( **الملكانية**). പിന്നീട് മറ്റൊരു മഹാസഭ കൂടുകയുണ്ടായി. അതിലാണ് യാക്കോബായ കക്ഷി ( **اليعقوبية**) ഉണ്ടായിത്തീർന്നത്. പിന്നീട് മൂന്നാമതൊരു മഹാസഭ കൂടി , അപ്പോ

---

***(*)  سعيد بن بطريق ഇദ്ദേഹത്തിന്റെ കാലം ക്രി . 877-940 ആയിരുന്നു.- المنجد***

***(**) മഹാസഭ = സുന്നഹദോസ് എന്ന പേരിൽ അറിയപ്പെടുന്ന ക്രിസ്തീയ മഹാസഭ***

***(***) ക്വുസ്തന്തീൻ = കുസ്തന്തീനോസ് ( قسطنطين ) . ഈ പേരിൽ റോമാ ചക്രവർത്തിമാരായി ഒന്നിലധികം രാജാക്കൾ ഉണ്ടായിട്ടുണ്ട്. ക്രി. 274-337 ൽ ജീവിച്ച 1-ാം ക്വുസ്തന്തീന്റെ കാലത്തും അദ്ദേഹത്തിന്റെ ആവശ്യപ്രകാരവുമാണ് പ്രസ്തുതസഭയുണ്ടായത്. ഇദ്ദേഹം ക്രിസ്തു മതത്തിന്റെ യഥാർത്ഥ വിശ്വാസിയായിരുന്നുവോ, അതല്ല രാഷ്ട്രീയ ലക്ഷ്യം വെച്ചുകൊണ്ടു ക്രിസ്തീയ വിശ്വാസം പ്രകടിപ്പിച്ച ആളാണോ എന്നതിൽ ഭിന്നാഭിപ്രായം കാണാവുന്നതാണ്.***

***(****) സാധാരണയായി ക്രിസ്തീയ പള്ളികൾക്കു ചർച്ചു ( الكنيسة ) കൾ എന്നു പറഞ്ഞു വരുന്നുവെങ്കിലും 'സഭ' എന്നത്രെ ആ വാക്കിന്റെ അർത്ഥം.***

ഴാണ് നെസ്തോരിയൻ കക്ഷി ( **النسطورية**) ഉടലെടുത്തത്. (*) ഇവരെല്ലാം തന്നെ ഈസാമസീഹിൽ ത്രിഭൂതങ്ങളെ സ്ഥാപിക്കുന്നു. പക്ഷേ, അതിന്റെ സ്വഭാവത്തിലും, ദൈവത്വ-മനുഷ്യത്വങ്ങളിലും, രണ്ടും ഒന്നോ അല്ലേ എന്നതിലും, സമ്മിശ്രമാണോ-അവതരിച്ചതാണോ എന്നതിലും അവർക്ക് ഭിന്നിപ്പാണുള്ളത്. ഓരോ കക്ഷിയും മറ്റേ കക്ഷിയെ അവിശ്വാസി ( **كافر** ) യായി ഗണിക്കുന്നു. നാമാകട്ടെ മൂന്നു കക്ഷിയെയും അവിശ്വാസികളായി ഗണിക്കുന്നു.'( **ابن كثير**).

ഇബ്നു കഥീർ (റ) ന്റെ ഉദ്ധരണിയിലടങ്ങിയ വിവരങ്ങൾ ശരിയാണെന്ന് പല ക്രൈസ്തവ സഭാചരിത്ര ഗ്രന്ഥങ്ങളും സാക്ഷ്യം വഹിക്കുന്നുണ്ട്. വിഷയത്തിലേക്ക് അൽപംകൂടി വ്യക്തത ലഭിക്കുമാറ് കെ.വി. സൈമൺ എഴുതിയ 'ക്രൈസ്തവ സഭാചരിത്ര' ത്തിലെ (**) ചില വാക്യങ്ങളും അറിയുന്നത് നന്നായിരിക്കും. വിശ്വസിക്കേണ്ടതും ജീവിക്കേണ്ടതും എങ്ങിനെയാണെന്നുള്ളതിനു പ്രമാണം പഴയ നിയമം. പുതിയ നിയമം എന്നിങ്ങനെ വിഭജിക്കുന്ന ഗ്രന്ഥങ്ങളാണെന്നും , അപ്പോസ്തലൻമാർ അതിനു വേണ്ട ചട്ടം ചെയ്തിരുന്നുവെന്നും മറ്റും സമർത്ഥിച്ചുകൊണ്ടു ഗ്രന്ഥകാരൻ ആ ഗ്രന്ഥങ്ങളെ -ബൈബ്ളിന്റെ പഴയ നിയമങ്ങളെയും പുതിയ നിയമത്തെയും.-സംബന്ധിച്ചു ഇങ്ങനെ പറയുന്നു:-

'ഇതിന്റെ വാചകൻമാർ ഇതിലെ വാക്യങ്ങൾക്കു നേരെയുള്ളതും തെളിഞ്ഞതുമായ അർത്ഥം ധരിക്കേണ്ടിയിരുന്നു. എങ്കിലും ഈ (ഒന്നാമത്തെ) നൂറ്റാണ്ടിൽ തന്നെ വേദവാക്യങ്ങളിൽ നിന്നു നേരെ കിട്ടുന്ന അർത്ഥത്തെ ഏതാനും ചിന്തകൻമാർ നിരസിച്ചു. ഇവർ വേദശബ്ദങ്ങൾക്ക് ഇഷ്ടാനുസരണം രൂപകാർത്ഥം അഥവാ ജ്ഞാനാർത്ഥം കൊടുത്ത് മറിച്ചു കളഞ്ഞു. ഇങ്ങിനെ പഴയ നിയമത്തെ കയ്യേറ്റം ചെയ്വാൻ യഹൂദതാത്വികന്മാരെപ്പോലെ പുതിയ നിയമങ്ങളെ ദുർവ്യാഖ്യാനം ചെയ്വാൻ ക്രൈസ്തവ തത്വജ്ഞാനികളും ഈ (ഒന്നാം) നൂറ്റാണ്ടിൽ തന്നെ ഉദിച്ചു. ബർണബാസിന്റെ ലേഖനം ഈ വാസ്തവത്തെ ദൃഢീകരിക്കുന്നു. മതോപദേശം എന്തെല്ലാമെന്നു അപ്പോസ്തലൻമാർ ഓരോ സന്ദർഭത്തിൽ വെളിപ്പെടുത്തിയെന്നല്ലാതെ താത്വിക മട്ടിൽ മോടി പിടിപ്പിക്കുകയോ ശാസ്ത്രരീത്യാ ക്രമീകരിക്കുകയോ ചെയ്തിട്ടില്ല.... ക്രിസ്തീയോപദേശങ്ങളുടെ ചുരുക്കം അപ്പോസ്തല വിശ്വാസ പ്രമാണത്തിൽ (***) അടങ്ങിയിരിക്കുന്നു 4-ാം നൂറ്റാണ്ടു മുതൽക്കാണ് ഇതിന് അപ്പോസ്തല വിശ്വാസം എന്ന പേർ കൊടുക്കപ്പെട്ടത്. ഇക്കാലത്ത് പൗരാണിക അറിവ് സ്വൽപമെങ്കിലുമുള്ളവർ ഈ വിശ്വാസപ്രമാണം അപ്പോസ്തല നിർമിതമാണെന്ന് വിചാരിക്കയില്ല. നേരെമറിച്ച് അപ്പോസ്തല കാലത്ത്

***(*) പിന്നീട് ഈ മൂന്ന് കക്ഷികളിൽ നിന്നുമായി അനേകം കക്ഷികൾ ഉണ്ടായിത്തീരുകയും, മിക്ക കക്ഷിയും ഓരോ പേരിൽ അറിയപ്പെടുകയും ചെയ്തുവന്നു.***

***(**) ആദ്യത്തെ അഞ്ചു നൂറ്റാണ്ടുകളിലെ ക്രൈസ്തവസഭയുടെ ചരിത്രങ്ങളെ അധികരിച്ചു എഴുതിയതാണ് ഈ ഗ്രന്ഥം. ഗ്രന്ഥകാരൻ ഒരു ക്രിസ്തുമത പണ്ഡിതനും, മതോപദേഷ്ടാവും, പ്രഗൽഭ സാഹിത്യകാരനുമായ കുന്നും പുറത്തു വറുഗീസ് സൈമൺ എന്ന കെ.വി. സൈമണാകുന്നു. ക്രിസ്തുമതത്തിലെ വിശ്വാസാചാരങ്ങളിൽ കടന്നു കൂടിയിട്ടുള്ള പല അന്ധവിശ്വാസങ്ങളെയും അനാചാരങ്ങളെയും കുറിച്ച് അദ്ദേഹം അതിൽ വിവരിച്ചിരിക്കുന്നു. ക്രി. 1976 ൽ പുറത്തിറങ്ങിയ അതിന്റെ രണ്ടാം പതിപ്പിൽനിന്നാണു നാം ഉദ്ധരിക്കുന്നത്.***

***(***) ഈ വിശ്വാസ പ്രമാണം താഴെ കാണാവുന്നതാണ്.***

എത്രയും ചെറുതായിരുന്ന ഒരു 'വിശ്വാസവചനം' അനേക നൂറ്റാണ്ടുകൊണ്ടു വളർന്നു ഈ രൂപത്തിൽ എത്തിയതാണെന്ന് വിശ്വസിക്കുകയത്രെ നമ്മുടെ കൃത്യം [ഡീൻസ്റ്റാൻലിയുടെ ക്രിസ്തീയോപദേശങ്ങൾ XIV ഭാഗം നോക്കുക] ഇതിൽ ക്രമേണ പുതിയ വാചകങ്ങൾ ചേർത്തതു ഓരോ കാലത്ത് സഭകളിലുണ്ടായ പിശകാഭിപ്രായങ്ങളെ പരിഹരിപ്പാനായിരിക്കണം.' (പേജ് 46)

മൂന്ന് വിശ്വാസ പ്രമാണങ്ങളാണ് ക്രിസ്തീയ സഭകളിൽ ഉപയോഗത്തിലിരിക്കുന്നതെന്ന് പറഞ്ഞുവല്ലോ. 1-ാമത്തേതായി ഗണിക്കപ്പെടുന്ന നിലവിലുള്ള അപ്പോസ്തല പ്രമാണത്തിൽ പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നീ ത്രിമൂർത്തികളെപ്പറ്റി പറയുന്നത് ഇങ്ങനെയാണ് : 'സർവ്വശക്തിയുള്ള പിതാവായി ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചവനായ ദൈവത്തിൽ ഞാൻ വിശ്വസിക്കുന്നു. അവന്റെ ഏകപുത്രനായി നമ്മുടെ കർത്താവായ യേശുമിശിഹായിലും ഞാൻ വിശ്വസിക്കുന്നു. ഇവൻ പരിശുദ്ധാത്മാവിനാൽ മറിയ എന്ന കന്യകയിൽ ഉൽപാദിപ്പിക്കപ്പെട്ടു ജനിച്ചു.' (തുടർന്നു കൊണ്ട്-പുത്രനെപ്പറ്റി-അവൻ കുരിശിൽ തറക്കപ്പെട്ട് മരിച്ചതിനെയും, ഉയിർത്തെഴുന്നേറ്റു സ്വർഗത്തിലേക്ക് കരേറി പിതാവിന്റെ വലത്തു ഭാഗത്ത് ഇരിക്കുന്നതിനെയും, ജീവികളോടും മരിച്ചവരോടും ന്യായം വിധിപ്പാൻ വേണ്ടി ഇറങ്ങി വരുന്നതിനെയും കുറിച്ചു ചുരുക്കി പ്രസ്താവിച്ചശേഷം അത് ഇങ്ങനെ തുടരുന്നു:) 'പരിശുദ്ധാത്മാവിലും ശുദ്ധമായി പൊതുവിലുള്ള സഭയിലും ശുദ്ധമുള്ളവരുടെ സംസർഗത്തിലും പാപമോചനത്തിലും ശരീരത്തിന്റെ ഉയർത്തെഴുന്നേൽപിലും നിത്യ ജീവനിലും ഞാൻ വിശ്വസിക്കുന്നു.' (ക്രൈസ്തവ സഭാചരിത്രം പേജ് 46, 47 ൽ നിന്ന്.) അൽപാൽപ വ്യത്യാസത്തോടു കൂടി 'സഭാചരിത്ര സംഗ്രഹം' (*) എന്ന ഗ്രന്ഥത്തിലും (പേജ് 402) മറ്റും ഇത് ഉദ്ധരിച്ചു കാണാം.

2-ാമത്തേതായ 'നിഖ്യാവിശ്വാസ' പ്രമാണത്തിന്റെ നിലവിലുള്ള രൂപത്തിൽ പിതാ-പുത്ര-പരിശുദ്ധാത്മാക്കളെക്കുറിച്ച് കൂടുതൽ വിശേഷണങ്ങൾ കൂട്ടിച്ചേർത്തു കാണാം. അതിലെ വാചകം ഇങ്ങനെയാണ് : 'പിതാവായി സർവ്വശക്തനായി ആകാശത്തിന്റെയും ഭൂമിയുടെയും കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെയും സ്രഷ്ടാവായ ത്രൈകദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു. ദൈവത്തിന്റെ ഏകപുത്രനും സർവ്വത്തിന്റെയും സ്രഷ്ടാവായ ത്രൈകദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു. ദൈവത്തിന്റെ ഏകപുത്രനും സർവ്വലോകങ്ങൾക്കും മുമ്പേ പിതാവിൽ നിന്നു ജനിച്ചവനും പ്രകാശത്തിൽ നിന്നുള്ള പ്രകാശവും, സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും , ജനിച്ചവനും സൃഷ്ടിയല്ലാത്തവനും, തത്വത്തിൽ പിതാവിനോട് ഏകത്വമുള്ളവനും, സകല സൃഷ്ടിക്കും മുഖാന്തരമായവനും, മനുഷ്യരായ ഞങ്ങൾക്കും ഞങ്ങളുടെ രക്ഷക്കും വേണ്ടി സ്വർഗത്തിൽ നിന്ന് ഇറങ്ങി വിശുദ്ധ റൂഹാ(**)യാൽ തമ്പുരാനെ പ്രസവിച്ച കന്യകാ മറിയായിൽ നിന്ന് ശരീരം ധരിച്ച് മനുഷ്യനായി, പൊന്തിയൂസ് പിലാത്തോസിന്റെ (***) നാളുകളിൽ ഞങ്ങൾക്കു വേണ്ടി ക്രൂശിക്കപ്പെട്ട് കഷ്ടതയനുഭവിച്ച് മരിച്ചടക്കപ്പെട്ട്, തിരുഹിത പ്രകാരം മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റ് സ്വർഗത്തിലേക്ക്

***(*) ഇതിന്റെ കർത്താവ് റവ. ഡോ. സി വി. ഇ. എബ്രഹാമാകുന്നു.***

***(**) പരിശുദ്ധാത്മാവിനെ ഉദ്ദേശിച്ചാണ് 'വിശുദ്ധ റൂഹാ' എന്നും പറയുന്നത്.***

***(***) റോമാ ചക്രവർത്തിയുടെ കീഴിലുള്ള ഒരു ഭരണാധികാരിയായിരുന്നു പിലാത്തോസ്.***

കയറി തന്റെ പിതാവിന്റെ വലത്തു ഭാഗത്തിരുന്നവനും, അവസാനമില്ലാത്ത രാജ്യത്വ മുളളവനും, ജീവിച്ചിരിക്കുന്നവരെയും മരിച്ചവരെയും വിധിപ്പാൻ തന്റെ മഹാ പ്രഭാവ ത്തോടെ ഇനിയും വരുവാനിരിക്കുന്നവനുമായ യേശു മിശീഹാ ആയ കർത്താവിലും ഞങ്ങൾ വിശ്വസിക്കുന്നു.സകലത്തെയും ജീവിപ്പിക്കുന്ന കർത്താവും, പിതാവിൽ നിന്നു പുറപ്പെട്ടു പിതാവിനോടും പുത്രനോടും കൂടി വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നവനും, നിബ്യമാരും ശ്ളീഹമാരും മുഖാന്തരം സംസാരിച്ചവനുമായ ജീവനും വിശുദ്ധിയും ഉളള ഏക റൂഹായിലും കത്തോലിക്കായ്ക്കും ശ്ളീഹാക്കും അടുത്ത ഏക വിശുദ്ധസഭ യിലും ഞങ്ങൾ വിശ്വസിക്കുന്നു.' തുടർന്നുകൊണ്ട് പാപമോചനത്തിനു മാമോദീസ മാത്രമാണെന്ന് ഞങ്ങൾ ഏറ്റു പറയുന്നുവെന്നും , ഉയിർത്തെഴുന്നേൽപിനെയും വരു വാനിരിക്കുന്ന പുതിയ ജീവനെയും നോക്കിപ്പാർക്കുന്നുവെന്നും പറഞ്ഞുകൊണ്ടാണ് ഈ പ്രമാണം അവസാനിക്കുന്നത്. (സഭാചരിത്ര സംഗ്രഹം പേജ് 401. 402 ഉം മറ്റും നോക്കുക)

ഈ വാചകങ്ങളിൽ പലതും യഥാർത്ഥ നിഖ്യാ വിശ്വാസ പ്രമാണത്തിൽ ഇല്ലാത്ത തും, പിന്നീട് കൂട്ടിച്ചേർക്കപ്പെട്ടതുമാണെന്നും, ഇത് പൗരസ്ത്യ സഭകൾ സ്വീകരിച്ചുവ രുന്ന നിഖ്യാപ്രമാണത്തിന്റെ രൂപമാണ്– പാശ്ചാത്യൻ സഭകൾ അംഗീകരിച്ചു വരുന്ന രൂപത്തിൽ വ്യത്യാസമുണ്ട്–എന്നും, ഇതിന്റെ അവസാനത്തിൽ ഇതിനെ നിഷേധിക്കു ന്നവരെ ശപിക്കുന്ന ചില വാചകങ്ങൾ കൂടി ചേർക്കപ്പെട്ടിരുന്നുവെന്നുമൊക്കെ അതേ ഗ്രന്ഥം തന്നെ പ്രസ്താവിച്ചിരിക്കുന്നു. (പേജ് 74 ഉം 81 ഉം നോക്കുക.) അപ്പോസ്തല പ്രമാണത്തിൽ സ്പർശിച്ചിട്ടില്ലാത്ത പലതും പുത്രന്റെ വിശേഷണങ്ങളായി നിഖ്യാ പ്രമാ ണത്തിൽ കൂട്ടിച്ചേർക്കപ്പെട്ടതിനു കാരണം വ്യക്തമാണ്. നിഖ്യാ പ്രമാണ നിർമാണം നടക്കുന്ന കാലത്തുണ്ടായിരുന്ന ഭിന്നാഭിപ്രായങ്ങളുടെ ഖണ്ഡനാർത്ഥം അന്നത്തെ രാജ കീയ കക്ഷി സ്വീകരിച്ച സിദ്ധാന്തങ്ങളെ സ്ഥിരപ്പെടുത്തി ഉറപ്പിക്കലാണ് അതിന്റെ പിന്നി ലുളള ലക്ഷ്യമെന്ന് പറയേണ്ടതില്ല.

എനി മൂന്നാമത്തെയും അത്താനാസ്യോസിന്റെ പേരോടു ചേർത്ത് പറയപ്പെടുന്നതു മായ വിശ്വാസ പ്രമാണത്തിന്റെ കഥ നോക്കിയാൽ, ഇതിലേറെ ആശ്ചര്യകരമായി കാണാം. വളരെയധികം വലിച്ചു നീട്ടി ദീർഘിപ്പിച്ചുകൊണ്ടാണ് അതുള്ളത്. അതോടു കൂടി, അത്രയധികം പൊരുത്തക്കേടുകളും പരസ്പരവൈരുദ്ധ്യങ്ങളും നിറഞ്ഞ മറ്റു വല്ല വാചകങ്ങളും എവിടെയെങ്കിലും കാണപ്പെടുമോ എന്നു പോലും സംശയമാണ്. ദൈർഘ്യ ഭയം നിമിത്തം അതിൽ നിന്നും ഏതാനും ഉദാഹരണങ്ങൾ മാത്രം ഇവിടെ ചുരുക്കി ഉദ്ധരിക്കാം.

അത്താനാസ്യോസിന്റെ വിശ്വാസ പ്രമാണത്തിൽ നിന്നുള്ള ചില മാതൃകകൾ: '(1) പിതാവ് ഒരുവൻ, പുത്രൻ ഒരുവൻ, പരിശുദ്ധാത്മാവ് ഒരുവൻ. എങ്കിലും മൂവരുടെയും ദൈവത്വം ഏകവും മഹത്വം സമവും പ്രഭാവം സമനിത്യവുമാകുന്നു.

(2) പിതാവ് എങ്ങിനെയുളളവനോ അങ്ങനെയുളളവനാണ് പുത്രനും പരിശുദ്ധാ ത്മാവും.

(3) മൂവരും സൃഷ്ടിക്കപ്പെട്ടവരല്ല

(4) ഓരോരുവനും നിത്യനാണ്, എന്നാലും മൂന്ന് നിത്യൻമാരല്ല, ഒരു നിത്യനേയു ള്ളൂ.

(5) പിതാവ് സർവ്വശക്തൻ ,പുത്രൻ സർവ്വശക്തൻ, പരിശുദ്ധാത്മാവ് സർവ്വശക്തൻ, എന്നാലും സർവ്വശക്തൻ ഒന്നു മാത്രം.

(6) പിതാവ് ദൈവം ,പുത്രൻ ദൈവം, പരിശുദ്ധാത്മാവ് ദൈവം , എന്നാലും ദൈവം ഏകനാകുന്നു.

(7) പിതാവും പുത്രനും പരിശുദ്ധാത്മാവും കർത്താക്കളാണ്, എന്നാലും കർത്താവ് ഒരുവൻ മാത്രം.

(8) മൂവരും ദൈവവും കർത്താവുമാണെന്ന് ഏറ്റു പറയാൻ നിർബന്ധിക്കുന്നതുപോലെത്തന്നെ മൂന്ന് ദേവൻമാരോ മൂന്നു കർത്താക്കളോ ഉണ്ടെന്ന് പറയുന്നതിനെ 'ക്രിസ്തീയ സത്യം' നമ്മെ വിലക്കുന്നു.

(9) ത്രിത്വത്തിൽ ആരും മുമ്പനോ പിമ്പനോ അല്ല. വലിയവനോ ചെറിയവനോ അല്ല. സമനിത്യൻമാരും സകലത്തിലും സമൻമാരുമാകുന്നു.

(10) അതുകൊണ്ട് സകലത്തിലും ഏകത്വത്തെ ത്രിത്വത്തിലും ത്രിത്വത്തെ ഏകത്വത്തിലും ആരാധിക്കേണ്ടതാകുന്നു.

(11) കർത്താവായ യേശു പിതാവിന്റെ തത്വത്തിൽ നിന്നു ജനിച്ച ദൈവവും മാതാവിന്റെ തത്വത്തിൽ നിന്നു ജനിച്ച മനുഷ്യനുമാകുന്നു.

(12) അവൻ ദൈവത്വത്തിൽ പിതാവിനു സമനും മനുഷ്യത്വത്തിൽ പിതാവിന് കീഴ്പ്പെട്ടവനുമാകുന്നു.

(13) അവൻ ദൈവവും മനുഷ്യനുമാണെങ്കിലും രണ്ടാളല്ല. ഒരു ക്രിസ്തുവത്രെ.' ഇങ്ങനെ പോകുന്നു ആ പട്ടിക !(*)

യേശുക്രിസ്തുവിനു ദൈവപുത്രസ്ഥാനവും, യേശുവിനും പരിശുദ്ധാത്മാവിനും പരിപൂർണ അർത്ഥത്തിലുള്ള ദൈവത്വപദവിയും വകവെച്ചു കൊടുക്കുവാൻ ആവശ്യമെന്ന് അതതു കാലത്തെ ക്രിസ്തീയാചാര്യൻമാർക്ക് തോന്നിയ വിശേഷണങ്ങളും, എതിരഭിപ്രായക്കാരുടെ വാദങ്ങളെ ഖണ്ഡിക്കുവാൻ വേണ്ടി അതതു കാലങ്ങളിൽ നിർമിക്കേണ്ടി വന്ന വിശേഷണങ്ങളും ഓരോ അവസരങ്ങളിൽ പിന്നീട് കൂട്ടിച്ചേർക്കപ്പെട്ടിട്ടുള്ളതു കൊണ്ടാണ് അപ്പോസ്തലപ്രമാണത്തെക്കാൾ നിഖ്യാപ്രമാണത്തിലും, നിഖ്യാപ്രമാണത്തെക്കാൾ ഈ പ്രമാണത്തിലും വിശദീകരണങ്ങൾ കൂടിക്കൂടി വന്നത്. ത്രിത്വത്തിലെ മൂന്നാമത്തെ മൂർത്തിയായ പരിശുദ്ധാത്മാവിനെ സംബന്ധിച്ചു പറയുകയാണെങ്കിൽ -ദൈവമെന്നും ദൈവഗുണങ്ങൾ തികഞ്ഞവനെന്നുമൊക്കെ ക്രിസ്ത്യാനികൾ പറഞ്ഞു വരുന്നുവെന്നല്ലാതെ- അതിനൊരു സാമാന്യ നിർവ്വചനമെങ്കിലും നൽകി സ്വയം സമാധാനിക്കുവാൻ അവർക്ക് ഇക്കാലം വരെ സാധിച്ചിട്ടില്ല . വേദപുസ്തക നിഘണ്ടു തന്നെ പറയുന്നതു നോക്കുക:

'പരിശുദ്ധാത്മാവിനെക്കുറിച്ച് തിരുസഭയിൽ നടപ്പുള്ള പൊതു വിശ്വാസം നിഖ്യാപ്രമാണത്തിൽ ഇപ്രകാരം കാണുന്നു': കർത്താവും ജീവനെ നൽകുന്നവനും, പിതാ

***(*) ഫാദർ എം. വി. ജോർജ്ജ് എഴുതിയതും, 'ദൈവശാസ്ത്ര സാഹിത്യ പ്രസിദ്ധീകരണ സമിതി' (തിരുവല്ല) പ്രസിദ്ധീകരിച്ചതുമായ 'ഞങ്ങൾ വിശ്വസിക്കുന്നു' എന്ന ഗ്രന്ഥത്തിന്റെ 10-13 പേജുകളിലും മറ്റു പല ക്രിസ്തീയ ഗ്രന്ഥങ്ങളിലും പൂർണ രൂപം കാണാവുന്നതാണ്.***

വിൽ നിന്നും പുത്രനിൽ നിന്നും പുറപ്പെടുന്നവനും പിതാവിനോടും പുത്രനോടും കൂടെ ആരാധിക്കപ്പെടുന്നവനും, പ്രവാചകൻമാരാൽ മുന്നറിയിക്കപ്പെട്ടവനുമായ പരിശുദ്ധാത്മാവിനെയും ഞാൻ വിശ്വസിക്കുന്നു.' അത്താനാസ്യോസിന്റെ പ്രമാണത്തിൽ 'പരിശുദ്ധാത്മാവ് പിതാവിൽ നിന്നും പുത്രനിൽ നിന്നും ആകുന്നു , ഉണ്ടാക്കപ്പെട്ടവനുമല്ല. സൃഷ്ടിക്കപ്പെട്ടവനുമല്ല, ജനിക്കപ്പെട്ടവനുമല്ല, പുറപ്പെടുന്നവനത്രെ' എന്നു പറഞ്ഞിരിക്കുന്നു. കിഴക്കിനടുത്ത സുരിയാനീ സഭകളിൽ ഉപയോഗത്തിലിരിക്കുന്ന നിഖ്യാപ്രമാണത്തിൽ 'പിതാവിൽ നിന്ന് പുറപ്പെട്ട് പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നവനും' എന്നാണ് പദപ്രയോഗം. പരിശുദ്ധാത്മാവിന്റെ പുറപ്പാടിനെപ്പറ്റി പത്തും പതിനൊന്നും നൂറ്റാണ്ടുകളിൽ വലിയ വാഗ്വാദം ഉണ്ടായിട്ടുണ്ട്..... പതിനൊന്നാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ പടിഞ്ഞാറൻ സഭയും കിഴക്കൻ സഭയും ഭിന്നിച്ചു പിരിയുകയാണ് ചെയ്തത് (വേദ പുസ്തക നിഘണ്ടു പുറം 229)

പുത്രനെപ്പറ്റി പലതും പറഞ്ഞു സ്വയം തൃപ്തി അടയുവാൻ ക്രിസ്ത്യാനികൾക്ക് കഴിഞ്ഞിട്ടുള്ളതുപോലെ, പരിശുദ്ധാത്മാവിന് ഒരേകദേശ നിർവ്വചനമെങ്കിലും നൽകുവാൻ അവർക്കു സാധിച്ചിട്ടില്ലെന്നും, ഇന്നും അതൊരു തർക്കവിഷയമാണെന്നുമാണല്ലോ ഇതിൽ നിന്നും വ്യക്തമാകുന്നത്. മാത്രമല്ല, വിശ്വാസപ്രമാണങ്ങളിലെ വാക്കുകളിൽ തന്നെ പരസ്പരം വ്യത്യസ്തമായ നിർവ്വചനങ്ങളാണുള്ളതെന്നും, ഒരേ വിശ്വാസപ്രമാണത്തിന്റെ പദ പ്രയോഗങ്ങളിൽപോലും സഭകൾക്കിടയിൽ ഭിന്നിപ്പാണുള്ളതെന്നും നിഘണ്ടുവിന്റെ ഈ ഉദ്ധരണി ചൂണ്ടിക്കാട്ടുന്നു.

ഈസാ നബി (അ) യടക്കം എല്ലാ പ്രവാചകൻമാരും ഏകദൈവ വിശ്വാസത്തിലേക്കായിരുന്നു ജനങ്ങളെ ക്ഷണിച്ചിരുന്നതെന്ന് തീർച്ച തന്നെ. ബൈബ്ളിന്റെ പുതിയനിയമത്തിലും പഴയനിയമത്തിലും ഇതിനു തെളിവുണ്ട് താനും. ഒരു ശാസ്ത്രി വന്ന് 'എല്ലാറ്റിലും മുഖ്യമായ കൽപനയേതെന്ന് ചോദിച്ചപ്പോൾ യേശുമറുപടി പറഞ്ഞത് ഇങ്ങനെയായിരുന്നു: 'എല്ലാറ്റിലും മുഖ്യകൽപനയോ? യിസ്രായേലേ കേൾക്ക: നമ്മുടെ ദൈവമായ കർത്താവ് ഏക കർത്താവ്. നിന്റെ ദൈവമായ കർത്താവിനെ നീ പൂർണഹൃദയത്തോടും പൂർണാത്മാവോടും പൂർണമനസ്സോടും പൂർണശക്തിയോടും കൂടി സ്നേഹിക്കണം എന്നാകുന്നു.' (ലൂക്കോസ്; 12 ൽ 28-30) യേശു പറഞ്ഞ ഈ വാക്യം അതുപോലെ പഴയ നിയമത്തിലും കാണാം. (ആവർത്തന പുസ്തകം: 6 ൽ 4 നോക്കുക.) ത്രിത്വത്തിൽ മൂന്ന് ദൈവങ്ങളുണ്ടെന്ന് വരുന്നതിനെ മറച്ചു പിടിക്കുവാൻ വേണ്ടിയുള്ള ഒരു ഉപായമെന്ന നിലക്കാണ് അവർ 'ത്രിയേക സിദ്ധാന്ത' മെന്നും 'ത്രൈയേക ദൈവ' മെന്നും മറ്റുമുള്ള പേരുകൾ പ്രയോഗിച്ചു വരുന്നത്.

പരിപൂർണമായ അർത്ഥത്തിൽതന്നെ ദൈവത്വമുള്ള മൂന്ന് മൂർത്തി (*) കൾ ചേർന്നതാണ് ദൈവമെന്നും, അതേ സമയത്ത് ദൈവം ഏകൻ (**) തന്നെയാണെന്നുമാണല്ലോ ക്രിസ്തുമതത്തിന്റെ അടിത്തറ. മൂന്നെണ്ണം ചേർന്നാൽ ഒന്നാകുന്നതെങ്ങനെ ? എന്നൊരു

***(*) പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നീ മൂന്നിൽ ഓരോന്നിനെക്കുറിച്ചും ക്രിസ്തീയ സാഹിത്യങ്ങളിൽ 'മൂർത്തി, ഭൂതം, ആൾ, വ്യക്തി, വ്യക്തിത്വം, അവൻ' എന്നിങ്ങനെ പല വാക്കുകളിലും വിശേഷിപ്പിക്കാറുണ്ട്.***

***(**) ദൈവത്തെപ്പറ്റി 'ഒരുവൻ' എന്ന് പറയാതെ പകരം 'ഏകൻ' എന്ന പ്രയോഗമാണ് ക്രിസ്തീയ ഗ്രന്ഥങ്ങൾ അധികവും ഉപയോഗിക്കാറുള്ളത്. ഇതിനും ചില ദുർന്യായങ്ങൾ അവർക്ക് പറയുവാനുണ്ട്. ('വേ. പു. പദങ്ങൾ' എന്ന നിഘണ്ടു നോക്കുക.)***

ചോദ്യം പ്രാഥമിക ബുദ്ധിയുള്ള ആരും ചോദിക്കുമല്ലോ. താൽക്കാലികമായ മുട്ടുശാന്തിയെന്നോണം ഈ ചോദ്യത്തിനു പലതരം ഉത്തരങ്ങളും ക്രിസ്തുമത സാഹിത്യങ്ങളിൽ സ്ഥലം പിടിച്ചു കാണാം. പാമരബുദ്ധികളായ ചിലരെയെങ്കിലും പകിട്ടാക്കുവാൻ ഉതകുന്ന ഒന്നിലധികം സൂത്രമാർഗങ്ങൾ ഇതിന് അവർ ഉപയോഗപ്പെടുത്താറുള്ളതിൽ ചിലതു മാത്രം ഇവിടെ ചൂണ്ടിക്കാട്ടാം:

(1) 'ഒന്ന്' എന്ന സംഖ്യയെ വേറെ ഒരു 'ഒന്നി' ലും അതിനെ വീണ്ടും ഒരു 'ഒന്നി' ലും പെരുക്കിയാൽ ഉത്തരം 'ഒന്ന്' എന്നുതന്നെയാണല്ലോ കിട്ടുക. (അതായത് : 1 X 1 X 1 = 1 ) മൂന്ന് 'ഒന്ന്' കളെ കൂട്ടിയാൽ 'മൂന്ന്' എന്ന് (1 + 1 + 1 = 3) പറയുന്നത് ഇവിടെ ശരിയല്ലെന്ന് ചുരുക്കം .

(2) ഒരു വ്യക്തി ഒരേ സമയത്ത് മന്ത്രിയും, ഭർത്താവും, കച്ചവടക്കാരനും ആകാം. ഇതുകൊണ്ട് അയാൾ മൂന്ന് വ്യക്തിയാകുന്നില്ലല്ലോ.

(3) സൂര്യന് താപവും, രശ്മിയും, വെളിച്ചവും ഉള്ളതുകൊണ്ട് സൂര്യൻ മൂന്നെണ്ണമാകുന്നില്ലല്ലോ.

(4) വിദ്യുച്ഛക്തി ശബ്ദമായും, പ്രകാശമായും ചലനമായും പ്രത്യക്ഷപ്പെടാറുള്ളതുകൊണ്ട് വിദ്യുച്ഛക്തിയും മൂന്നെണ്ണമാകുന്നില്ല.

(5) ഒരു പെട്ടിയുടെ നീളവും , വീതിയും , ഉയരവും വ്യത്യസ്ത അളവിലാകുന്നതിനാൽ പെട്ടിയുടെ ഏകത്വത്തിനു അത് തടസ്സമാകുന്നില്ല. ഇങ്ങനെ പലതും ക്രിസ്തീയ സാഹിത്യങ്ങളിൽ -പ്രൊട്ടസ്റ്റന്റ് വിഭാഗക്കാരായ ലൂഥറൽ ചർച്ചുകാരുടെ ഗ്രന്ഥങ്ങളിൽ വിശേഷിച്ചും - പൊതുജനങ്ങളെ ആകർഷിക്കുന്ന ഭാഷയിൽ സ്ഥലം പിടിച്ചു കാണാം. ഇവയെപ്പറ്റി കൂടുതൽ സംസാരിക്കുവാനുള്ള സ്ഥാനം മറ്റൊന്നായതുകൊണ്ട് ഇവിടെ കൂടുതലൊന്നും പ്രസ്താവിക്കുന്നില്ല. സ്വൽപമെങ്കിലും ബുദ്ധിയും ചിന്തയുമുള്ളവർ ഇത്തരം മറുപടി കേൾക്കുമ്പോൾ ആശ്ചര്യപൂർവ്വം പൊട്ടിച്ചിരിച്ചു പോയേക്കുന്നതാണ്.

ത്രിത്വവാദം പോലെ നിലവിലുള്ള ക്രിസ്തുമത സിദ്ധാന്തങ്ങളിൽ പ്രധാനപ്പെട്ട പലതിന്റെയും സാക്ഷാൽ ഉറവിടം വി. പൗലോസ് എന്നറിയപ്പെടുന്ന ശൗലാകുന്നുവെന്ന് ക്രിസ്തീയ ഗ്രന്ഥങ്ങൾ പരിശോധിക്കുന്ന ആർക്കും വ്യക്തമാകുന്നതാണ്. നിഘണ്ടുവിലും മറ്റുമായി ചിലപ്പോഴെല്ലാം അവരത് സന്ദർഭവശാൽ വ്യക്തമാക്കാറുമുണ്ട്. എന്നാൽ, യേശുവിന്റെ ദൈവപുത്രത്വം കൂടുതൽ ഊന്നിപ്പറഞ്ഞ ആൾ ഒരു സുവിശേഷ കർത്താവായി അറിയപ്പെടുന്ന യോഹന്നാനാണത്രെ. ആദ്യത്തെ മൂന്ന് സുവിശേഷങ്ങളെപ്പറ്റി ചിലത് പ്രസ്താവിച്ച ശേഷം നിഘണ്ടു (498 -ാം പേജിൽ) പറയുന്നു: 'അനന്തരം യോഹന്നാൻ യേശു ദൈവപുത്രനായ ക്രിസ്തുവാണെന്ന് തെളിയിക്കുന്നതിനുദ്ദേശിച്ച് പുതുതായി വേറൊരു സുവിശേഷമെഴുതി' . പൌലോസ് എന്ന ശൗലിനെപ്പറ്റി പറയുകയാണെങ്കിൽ നിഘണ്ടു പറയുന്നതുപോലെ 'സ്തോയിക്ക്' എന്ന തത്വ ശാസ്ത്രത്തിൽ നിപുണനായിരുന്നു. ഒരു മനുഷ്യൻ എപ്പോഴും ബുദ്ധിയനുസരിച്ച് നടക്കണം; അതനുസരിച്ച് തന്നെത്തന്നെ ഭരിക്കണം; സർവ്വ ദൈവവാദം ശരിയാണ് എന്നിങ്ങനെ പലതും അടങ്ങിയതായിരുന്നു ആ തത്വശാസ്ത്രം. (നിഘണ്ടു പേജ് 257 ഉം 560 ഉം നോക്കുക.)

ആദ്യകാലങ്ങളിൽ ക്രിസ്ത്യാനികൾക്കിടയിൽ പ്രചാരത്തിലുണ്ടായിരുന്ന പല തത്വശാസ്ത്രങ്ങൾക്കും– വിശേഷിച്ചു യവന തത്വശാസ്ത്ര സിദ്ധാന്തങ്ങൾക്ക്– വളരെയധികം സ്വാധീനം ക്രിസ്തുമത സിദ്ധാന്തങ്ങളിൽ ചെലുത്തുവാൻ സാധിച്ചിട്ടുണ്ട്. ഇതെല്ലാം

ഇവിടെ വിസ്തരിച്ചു പറയുവാൻ നിവൃത്തിയില്ല. പണ്ഡിതപടുക്കളായ പലരും ചൂണ്ടി ക്കാട്ടുകയും, സ്ഥാപിക്കുകയും ചെയ്തിട്ടുള്ളതുപോലെ (ചില ക്രിസ്തീയ ഗ്രന്ഥങ്ങ ളിലും ഇതിനനുകൂലമായ പല പ്രസ്താവനകളും ഉണ്ട് താനും) ഹിന്ദു മതം മുതലായ വിഗ്രഹ മതാനുയായികളുടെ തത്വശാസ്ത്രങ്ങളിൽ നിന്നാണ് യഥാർത്ഥത്തിൽ ത്രിത്വ വാദവും, ത്രിയേകത്വവാദവും ഉടലെടുത്തിരിക്കുന്നത്. വിഷ്ണു, ശിവൻ, ബ്രഹ്മാവ് എന്നീ ത്രിമൂർത്തികൾ ചേർന്നതാണല്ലോ ബ്രാഹ്മണമതത്തിലെ ദൈവം. ഇതുപോലെ, യേശു ക്രിസ്തുവിനെപ്പറ്റി ഹിന്ദുക്കളും, ബുദ്ധദേവനെപ്പറ്റി ബുദ്ധമതക്കാരും വിശ്വസിച്ചു വരു ന്നുമുണ്ട്. (*)

മേലുദ്ധരിച്ച ക്രിസ്തീയ രേഖകളിൽ നിന്നും വിവരണത്തിൽ നിന്നുമായി ഇത്രയും സംഗതികൾ വ്യക്തമാണ്:-

(1) ത്രിത്വോപദേശം, ത്രിയേകത്വ സിദ്ധാന്തം ,പരിശുദ്ധാത്മാവ് മുതലായവ സംബ ന്ധിച്ച് ക്രിസ്ത്യാനികൾ അവരുടെ മതത്തിന്റെ മൂലോപദേശങ്ങളായി ഗണിച്ചു വരുന്ന മിക്ക സിദ്ധാന്തങ്ങൾക്കും അവർ വേദപുസ്തകങ്ങളായി അംഗീകരിച്ചു വരുന്ന ഗ്രന്ഥ ങ്ങളിൽ നിന്നോ, യേശുക്രിസ്തുവിന്റെ വചനങ്ങളിൽ നിന്നോ അവർക്ക് ശരിയായ തെളി വുകളൊന്നും ഉദ്ധരിക്കുവാനില്ല.

(2) പൗരാണിക കാലം തൊട്ട് ഇന്നുവരെയും അതാതു കാലത്തെ പണ്ഡിത പുരോ ഹിത വർഗത്തിന്റെയും, അതാതു കാലത്തെ പരിതഃസ്ഥിതികളുടെയും ഹിതമനുസരിച്ച് അതാത് കാലങ്ങളിൽ രൂപകൽപന ചെയ്യപ്പെട്ടവ മാത്രമാണവ.

(3) പിന്നീട് കാലക്രമത്തിൽ അവയെല്ലാം ചോദ്യംചെയ്യപ്പെടാത്ത മതസിദ്ധാന്തങ്ങ ളായി അംഗീകരിക്കപ്പെട്ടു വരുകയും ചെയ്തു.

(4) ക്രിസ്തുമത സിദ്ധാന്തങ്ങളിൽ മുഖ്യസ്ഥാനം കൽപിക്കപ്പെടുന്ന അടിസ്ഥാന തത്വങ്ങൾ പോലും യുക്തിക്കോ, ബുദ്ധിക്കോ, ന്യായത്തിനോ സ്ഥാനം കൽപിക്കപ്പെ ടാത്തവയാകുന്നു.

എന്നിരിക്കെ, ഭിന്നിപ്പും, വിയോജിപ്പും, പരസ്പര വൈരുദ്ധ്യവും, അസ്ഥിരതയുമെല്ലാം അവയുടെ കൂടെപ്പിറവിയുമായിരിക്കുക സ്വാഭാവികമാകുന്നു. അതെ,

---

***(*) യേശുക്രിസ്തുവിനെ സംബന്ധിച്ച് ക്രിസ്ത്യാനികൾ വെച്ചു പുലർത്തുന്ന അനേക വിശ്വാസ സിദ്ധാന്തങ്ങളും, ശ്രീകൃഷ്ണനെപ്പറ്റി ഹിന്ദുക്കളും, ശ്രീബുദ്ധനെ പ്പറ്റി ബുദ്ധമതക്കാരും വിശ്വസിച്ചു വരുന്നത് പോലെത്തന്നെയാണെന്ന്- 'ദഅ്‌വത്തുൽഹക് ( دعوة الحق ) ' എന്ന പേരിൽ റബാത്വിൽ നിന്ന് പ്രസിദ്ധീകരി ക്കുന്ന ഒരു പ്രധാന ഔദ്യോഗിക മാസികയുടെ 1974 മേയ് മാസ (ഹി. 1394 റബീഉൽ ആഖിർ) ലക്കത്തിലെ പഠനാർഹമായ ഒരു ലേഖന പരമ്പരയിൽ -ഉസ്താദ് തൗഫീക് അലി വഹ്ബ എന്ന പണ്ഡിതൻ സ്ഥാപിച്ചിരിക്കുന്നു. ആധികാരിക ഗ്രന്ഥങ്ങളായി ഗണിക്കപ്പെടുന്നവയിൽ നിന്ന് കൃഷ്ണനെയും യേശുവെയും താരതമ്യപ്പെടുത്തുന്ന 45 ഉദ്ധരണികളും , ബുദ്ധനെയും യേശുവെയും താരതമ്യപ്പെടുത്തുന്ന 46 ഉദ്ധരണി കളും , ഓരോന്നിനോടും - അക്ഷരത്തിലോ അർത്ഥത്തിലോ - സദൃശ്യങ്ങളായ ക്രിസ്തുമത ഗ്രന്ഥങ്ങളിൽ നിന്നുള്ള ഉദ്ധരണികളും നിരത്തിവെച്ചുകൊണ്ടാണ് അദ്ദേഹം അത് സ്ഥാപിച്ചിരിക്കുന്നത്. മർഹൂം മക്തി തങ്ങളുടെ ചില ഗ്രന്ഥങ്ങളിലും ഇതിന് ചില ഉദാഹരണങ്ങൾ കാണാം.***

وَلَوْ كَانَ مِنْ عِندِ غَيْرِ اللَّهِ لَوَجَدُوا فِيهِ اخْتِلَافًا كَثِيرًا(അത് അല്ലാഹു അല്ലാത്തവരുടെ പക്കൽ നിന്നായിരുന്നുവെങ്കിൽ അതിൽ അവർ ധാരാളം പരസ്പരവ്യത്യാസം കണ്ടെത്തുക തന്നെ ചെയ്യുമായിരുന്നു. ) എന്ന് 82-ാം വചനത്തിൽ അല്ലാഹു പറഞ്ഞതിനു പ്രത്യക്ഷത്തിൽ തന്നെ ഉദാഹരണങ്ങളാണവ. സൂ: മാഇദഃയിൽ വെച്ച് എനിയും പലതും കാണാവുന്നതാണ്.إن شاء الله

അല്ലാഹുവേ ! കോപത്തിനു വിധേയമായ യഹൂദരുടെയും, മാർഗം തെറ്റിപ്പോയവരായ ക്രിസ്ത്യാനികളുടെയും പാതയല്ലാത്ത – നീ സൻമാർഗം നൽകി അനുഗ്രഹിച്ചവരായ പ്രവാചകൻമാർ, സിദ്ദീഖുകൾ, ശുഹദാക്കൾ, സ്വാലിഹുകൾ എന്നിവർ സ്വീകരിച്ചു വന്ന പാതയിൽ –നീ ഞങ്ങളെ വഴിചേർത്തു തരേണമേ ! ഞങ്ങൾക്ക് നീ നേർമാർഗം കാണിച്ചു തന്നതിനു ശേഷം ഞങ്ങളുടെ ഹൃദയങ്ങളെ നീ തെറ്റിക്കാതിരിക്കേണമേ, റബ്ബേ !

## വിഭാഗം – 24

لَّن يَسْتَنكِفَ ٱلْمَسِيحُ أَن يَكُونَ عَبْدًا لِّلَّهِ وَلَا ٱلْمَلَٰٓئِكَةُ ٱلْمُقَرَّبُونَ ۚ

**﴾172﴿ അല്ലാഹുവിനു അടിമയായിരിക്കുവാൻ (ഈസാ) 'മസീഹ്' വൈമനസ്യം കാണിക്കുകയേ ചെയ്കയില്ല ; (അല്ലാഹുവിങ്കൽ) സാമീപ്യം സിദ്ധിച്ചവരായ മലക്കുകളും (ചെയ്ക) ഇല്ല.**

وَمَن يَسْتَنكِفْ عَنْ عِبَادَتِهِۦ وَيَسْتَكْبِرْ فَسَيَحْشُرُهُمْ إِلَيْهِ جَمِيعًا ﴿١٧٢﴾

**അവനെ ആരാധിക്കുന്നതിനെപ്പറ്റി ആർ വൈമനസ്യം കാണിക്കുകയും, അഹംഭാവം കാണിക്കുകയും ചെയ്യുന്നുവോ അവരെ മുഴുവനും അവൻ തന്റെ അടുക്കലേക്ക് ഒരുമിച്ചുകൂട്ടിയേക്കുന്നതാണ്.**

---

﴾172﴿ لَنْ يَسْتَنْكِفَ വൈമനസ്യം (മടി) കാണിക്കുകയേ ഇല്ല. الْمَسِيحُ മസീഹ് أَنْ يَكُونَ അദ്ദേഹം ആയിരിക്കുവാൻ عَبْدًا لِلَّهِ അല്ലാഹുവിന് അടിമ وَلَا الْمَلَائِكَةُ മലക്കുകളും ഇല്ല الْمُقَرَّبُونَ സാമീപ്യം നൽകപ്പെട്ട (അടുപ്പം സിദ്ധിച്ച) വരായ وَمَنْ يَسْتَنْكِفْ വല്ലവരും (ആർ) വൈമനസ്യം കാണിക്കുന്നതായാൽ عَنْ عِبَادَتِهِ അവനെ ആരാധിക്കുന്നതിനെപ്പറ്റി وَيَسْتَكْبِرْ അഹംഭാവം നടിക്കുകയും فَسَيَحْشُرُ എന്നാലവൻ ഒരുമിച്ചു കൂട്ടിയേക്കും, വഴിയെ കൂട്ടും هُمْ അവരെ إِلَيْهِ അവങ്കലേക്ക് جَمِيعًا മുഴുവനും

---

ഈസാ (അ) നെ റബ്ബും ഇലാഹും (രക്ഷാകർത്താവും ആരാധ്യദൈവവും) ആക്കി വെക്കുകയാണല്ലോ ക്രിസ്ത്യാനികൾ ചെയ്യുന്നത്. എന്നാൽ, അദ്ദേഹത്തിന്റെ സ്വന്തം നിലപാടെന്താണ്? അല്ലാഹുവിന്റെ അടിമയായിരിക്കുന്നതിൽ ഒട്ടും അപമാനമോ , വൈമനസ്യമോ, അഹംഭാവമോ ഒരു കാലത്തും ബാധിക്കാത്ത ആളാണദ്ദേഹം. അദ്ദേഹമെന്നു മാത്രമല്ല, അല്ലാഹുവിന്റെ സാമീപ്യം സിദ്ധിച്ച പരിശുദ്ധരായ മലക്കുകളുടെ സ്ഥിതിയും

അങ്ങനെത്തന്നെ. എനി ഈസാ നബിയും മലക്കുകളും എന്നല്ല, ആർ തന്നെയും അല്ലാഹുവിന്റെ അടിയാൻമാരായികൊണ്ട് അവനെ ആരാധിക്കാൻ വൈമനസ്യം കാണിക്കുകയോ, ഗർവ്വു നടിക്കുകയോ ചെയ്യുന്ന പക്ഷം അല്ലാഹു അവരെ വെറുതെ വിടുമെന്ന് കരുതേണ്ട. ഒന്നൊഴിയാതെ അവരെ മുഴുവനും അവൻ തന്റെ മുമ്പിൽ ഹാജരാക്കി നടപടി എടുക്കുക തന്നെ ചെയ്യും. ആ നടപടി എന്തായിരിക്കുമെന്ന് അടുത്ത വചനത്തിൽ വിവരിക്കുന്നുമുണ്ട്.

അല്ലാഹുവിന്റെ അടിമ ( عَبْد ) ആയിരിക്കുന്നതിനെ സാക്ഷാൽകൃതമാക്കുന്നത് അവന് ആരാധന ചെയ്യുന്നത് മൂലമാണെന്ന് ഈ വചനത്തിൽ നിന്ന് മനസ്സിലാക്കാം. ഉടമസ്ഥത കൊണ്ടുള്ള അടിമ എന്നും, ആരാധന കൊണ്ടുള്ള അടിമ- അടിയാൻ- എന്നും രണ്ടുതരം عَبْد (അടിമ) കൾ ഉണ്ടെന്നും, ഒന്നാമത്തേതിന്റെ ബഹുവചനം عَبيد എന്നും രണ്ടാമത്തേതിന്റെ ബഹുവചനം عِبَاد എന്നുമാണെന്നും ഇമാം റാഗിബ് (റ) പ്രസ്താവിച്ചത് നാം മുമ്പൊരിക്കൽ ചൂണ്ടിക്കാട്ടിയിട്ടുള്ളതാണ്.

فَأَمَّا ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ فَيُوَفِّيهِمْ أُجُورَهُمْ وَيَزِيدُهُم مِّن فَضْلِهِۦ

**﴾173﴿ എന്നിട്ടപ്പോൾ, യാതൊരു കൂട്ടർ വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തിരിക്കുന്നുവോ. അവർക്ക് അവരുടെ പ്രതിഫലങ്ങളെ അവൻ നിറവേറ്റിക്കൊടുക്കുകയും, അവന്റെ അനുഗ്രഹത്തിൽ നിന്ന് അവർക്ക് വർദ്ധിപ്പിച്ചു കൊടുക്കുകയും ചെയ്യും.**

وَأَمَّا ٱلَّذِينَ ٱسْتَنكَفُوا۟ وَٱسْتَكْبَرُوا۟ فَيُعَذِّبُهُمْ عَذَابًا أَلِيمًا وَلَا يَجِدُونَ لَهُم مِّن دُونِ ٱللَّهِ وَلِيًّا وَلَا نَصِيرًا ﴿١٧٣﴾

**എന്നാൽ, വൈമനസ്യം കാണിക്കുകയും അഹംഭാവം നടിക്കുകയും ചെയ്തവരാകട്ടെ അവരെ അവൻ വേദനയേറിയ ശിക്ഷ ശിക്ഷിക്കും : അല്ലാഹുവിനു പുറമെ ഒരു രക്ഷാധികാരിയാകട്ടെ, സഹായകനെയാകട്ടെ അവർ തങ്ങൾക്കു കണ്ടെത്തുകയുമില്ല.**

يَٰٓأَيُّهَا ٱلنَّاسُ قَدْ جَآءَكُم بُرْهَٰنٌ مِّن رَّبِّكُمْ وَأَنزَلْنَآ إِلَيْكُمْ نُورًا مُّبِينًا ﴿١٧٤﴾

**﴾174﴿ ഹേ, മനുഷ്യരേ, നിങ്ങളുടെ റബ്ബിങ്കൽ നിന്ന് നിങ്ങൾക്ക് (ഖണ്ഡിതമായ) രേഖ വന്നുകഴിഞ്ഞിരിക്കുന്നു. നിങ്ങൾക്ക് നാം സ്പഷ്ടമായ ഒരു പ്രകാശം ഇറക്കിത്തരുകയും ചെയ്തിരിക്കുന്നു.**

فَأَمَّا ٱلَّذِينَ ءَامَنُوا۟ بِٱللَّهِ وَٱعْتَصَمُوا۟ بِهِۦ فَسَيُدْخِلُهُمْ فِى رَحْمَةٍ مِّنْهُ وَفَضْلٍ وَيَهْدِيهِمْ إِلَيْهِ صِرَٰطًا مُّسْتَقِيمًا ﴿١٧٥﴾

**﴾175﴿ എന്നാൽ, യാതൊരുകൂട്ടർ അല്ലാഹുവിൽ വിശ്വസിക്കുകയും , അവനെ മുറുകെ പിടി (ച്ചു രക്ഷ പ്രാപി) ക്കുകയും ചെയ്തുവോ, അവരെ അവൻ തന്റെ വക കാരുണ്യത്തിലും, അനുഗ്രഹത്തിലും പ്രവേശിപ്പിച്ചേക്കും. (നേരെ) ചൊവ്വായ ഒരു പാതയിൽ, തന്റെ അടുക്കലേക്ക് അവൻ അവരെ നയിക്കുകയും ചെയ്യും.**

---

﴾173﴿ فَأَمَّا എന്നാലപ്പോൾ, അങ്ങനെ, അപ്പോൾ الَّذِينَ آمَنُوا വിശ്വസിച്ചവർ وَعَمِلُوا പ്രവർത്തിക്കുകയും ചെയ്ത الصَّالِحَاتِ സൽക്കർമങ്ങളെ فَيُوَفِّيهِمْ അവർക്കവൻ നിറവേറ്റിക്കൊടുക്കും, പൂർണമായി കൊടുക്കും أُجُورَهُمْ അവരുടെ പ്രതിഫലങ്ങൾ وَيَزِيدُهُمْ അവർക്കവൻ വർദ്ധിപ്പിക്കുകയും ചെയ്യും مِنْ فَضْلِهِ തന്റെ അനുഗ്രഹത്തിൽ (ദയവിൽ) നിന്ന് وَأَمَّا الَّذِينَ എന്നാൽ യാതൊരുവരാകട്ടെ اسْتَنْكَفُوا അവർ വൈമനസ്യം കാണിച്ചു وَاسْتَكْبَرُوا അഹംഭാവം നടിക്കുകയും ചെയ്തു فَيُعَذِّبُهُمْ അവരെ അവൻ ശിക്ഷിക്കും عَذَابًا أَلِيمًا വേദനയേറിയ ശിക്ഷ وَلَا يَجِدُونَ അവർ കണ്ടെത്തുകയുമില്ല لَهُمْ അവർക്ക് مِنْ دُونِ اللَّهِ അല്ലാഹുവിനെ കൂടാതെ, പുറമെ وَلِيًّا ഒരു രക്ഷാകർത്താവിനെ, കൈകാര്യക്കാരനെ, മിത്രത്തെ وَلَا نَصِيرًا ഒരു സഹായകനെയും ഇല്ല ﴾174﴿ يَا أَيُّهَا النَّاسُ ഹേ മനുഷ്യരേ قَدْ جَاءَكُمْ നിങ്ങൾക്ക് വന്നിട്ടുണ്ട് بُرْهَانٌ (ഖണ്ഡിത)രേഖ, തെളിവ് مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിങ്കൽനിന്ന് وَأَنْزَلْنَا إِلَيْكُمْ നിങ്ങൾക്ക് നാം ഇറക്കുകയും ചെയ്തിരിക്കുന്നു نُورًا ഒരു പകാശം مُبِينًا സ്പഷ്ടമായ, വ്യക്തമായ ﴾175﴿ فَأَمَّا الَّذِينَ എന്നാൽ യാതൊരുകൂട്ടർ آمَنُوا بِاللَّهِ അവർ അല്ലാഹുവിൽ വിശ്വസിച്ചു وَاعْتَصَمُوا بِهِ അവനെ മുറുകെ പിടിക്കുക (അവനിൽ രക്ഷ പ്രാപിക്കുക) യും ചെയ്തു فَسَيُدْخِلُهُمْ അവരെ അവൻ പ്രവേശിപ്പിച്ചേക്കും فِي رَحْمَةٍ അനുഗ്രഹത്തിൽ مِنْهُ അവനിൽ നിന്നുള്ള, അവന്റെ വക وَفَضْلٍ അനുഗ്രഹത്തിലും, ദയവിലും وَيَهْدِيهِمْ അവരെ വഴി ചേർക്കുക (നയിക്കുക)യും ചെയ്യും إِلَيْهِ തന്റെ അടുക്കലേക്ക് صِرَاطًا ഒരു പാതയിൽ مُسْتَقِيمًا ചൊവ്വായ, നേരെയുള്ള

---

യാതൊരു വ്യാഖ്യാനവും കൂടാതെത്തന്നെ ഈ വചനങ്ങളുടെ ആശയം സ്പഷ്ടമാണ്.

يَسْتَفْتُونَكَ قُلِ ٱللَّهُ يُفْتِيكُمْ فِى ٱلْكَلَٰلَةِ ۚ

**176. (നബിയേ) അവർ നിന്നോട് (മത) വിധി തേടുന്നു. പറയുക: 'അല്ലാഹു നിങ്ങൾക്കു 'കലാലത്തി'**

ന്റെ [പിതാവും സന്താനവുമില്ലാത്ത അനന്തരാവകാശത്തിന്റെ] കാര്യത്തിൽ വിധി പ്രസ്താവിക്കുന്നു.'

إِنِ ٱمْرُؤٌا۟ هَلَكَ لَيْسَ لَهُۥ وَلَدٌ وَلَهُۥٓ أُخْتٌ فَلَهَا نِصْفُ مَا تَرَكَ ۚ

(അതായത്) ഒരു മനുഷ്യൻ തനിക്ക് സന്താനമില്ലാതെയും, തനിക്കൊരു സഹോദരി ഉണ്ടായിക്കൊണ്ടും നാശ [മരണ] മടഞ്ഞുവെങ്കിൽ, അപ്പോൾ , അവൻ വിട്ടുപോയതിന്റെ [സ്വത്തിന്റെ] പകുതി അവൾക്കുണ്ടായിരിക്കും.

وَهُوَ يَرِثُهَآ إِن لَّمْ يَكُن لَّهَا وَلَدٌ ۚ فَإِن كَانَتَا ٱثْنَتَيْنِ

അവൾ [മരണമടഞ്ഞവൾ] ക്ക് സന്താനമില്ലെങ്കിൽ, അവൻ [സഹോദരൻ] അവളെ അനന്തരമെടുക്കുക [മുഴുവൻ സ്വത്തിനും അവകാശിയാവുക]യും ചെയ്യുന്നതാണ്.

فَلَهُمَا ٱلثُّلُثَانِ مِمَّا تَرَكَ ۚ وَإِن كَانُوٓا۟ إِخْوَةً رِّجَالًا وَنِسَآءً فَلِلذَّكَرِ مِثْلُ حَظِّ ٱلْأُنثَيَيْنِ ۗ

എനി, അവർ [സഹോദരിമാർ] രണ്ടാളാണെങ്കിൽ അവർക്ക് അയാൾ വിട്ടുപോയതിൽ [സ്വത്തിൽ] നിന്നു മൂന്നിൽ രണ്ടംശമുണ്ടായിരിക്കും. അവർ പുരുഷൻമാരും, സ്ത്രീകളുമായ സഹോദരങ്ങളായിരുന്നെങ്കിലോ അപ്പോൾ , ആണിന് രണ്ട് പെണ്ണിന്റെ ഓഹരിയുടെ അത്രയുണ്ടായിരിക്കും.

يُبَيِّنُ ٱللَّهُ لَكُمْ أَن تَضِلُّوا۟ ۗ وَٱللَّهُ بِكُلِّ شَىْءٍ عَلِيمٌۢ ﴿١٧٦﴾

നിങ്ങൾ പിഴച്ചുപോകുമെന്നുള്ളതിനാൽ, അല്ലാഹു നിങ്ങൾക്ക് വിവരിച്ചുതരുകയാണ്. അല്ലാഹുവാകട്ടെ, എല്ലാകാര്യത്തെക്കുറിച്ചും അറിയുന്നവനാകുന്നു.

---

﴾176﴿ يَسْتَفْتُونَكَ അവർ നിന്നോട് (മത) വിധി തേടുന്നു قُلِ പറയുക ٱللَّهُ يُفْتِيكُمْ അല്ലാഹു നിങ്ങൾക്കു വിധി നൽകുന്നു فِى ٱلْكَلَٰلَةِ കലാലത്തി (ന്റെ കാര്യത്തി) ൽ إِنِ ٱمْرُؤٌا۟ വല്ല മനുഷ്യനും (ആയി) എങ്കിൽ هَلَكَ നാശമടഞ്ഞു (മരിച്ചു) لَيْسَ لَهُۥ അവന് ഇല്ലാതെ وَلَدٌ സന്താനം, ഒരു കുട്ടി وَلَهُۥ അവന് ഉണ്ടുതാനും أُخْتٌ ഒരു സഹോദരി فَلَهَا എന്നാലവൾക്കുണ്ട് نِصْفُ مَا യാതൊന്നിന്റെ പകുതി تَرَكَ അവൻ വിട്ടുപോയ وَهُوَ അവൻ يَرِثُهَا അവളെ അവകാശമെടുക്കും, അവൾക്ക് അവകാശിയാവും إِن لَّمْ يَكُن

ഇല്ലെങ്കിൽ لَهَاوَلَدٌ അവൾക്ക് സന്താനം فَإِنْ كَانَتَا എനി അവർ (സഹോദരികൾ) ആയിരുന്നാൽ اثْنَتَيْنِ രണ്ട് ആളുകൾ فَلَهُمَا എന്നാൽ ആ രണ്ടാൾക്കുണ്ടായിരിക്കും الثُّلُثَانِ മൂന്നിൽ രണ്ടംശം مِمَّا تَرَكَ അവൻ (അയാൾ) വിട്ടുപോയതിൽ നിന്ന് وَإِنْ كَانُوا അവർ ആയിരുന്നാൽ إِخْوَةً സഹോദരങ്ങൾ رِجَالًا പുരുഷൻമാരായ وَنِسَاءً സ്ത്രീകളും فَلِلذَّكَرِ എന്നാൽ ആണിനുണ്ട് مِثْلُ حَظِّ അംശംപോലെ, ഓഹരിയുടെ അത്ര الْأُنْثَيَيْنِ രണ്ടു പെണ്ണിന്റെ يُبَيِّنُ اللَّهُ അല്ലാഹു വിവരിച്ചു തരുന്നു لَكُمْ നിങ്ങൾക്ക് أَنْ تَضِلُّوا നിങ്ങൾ പിഴക്കുമെന്നതിനാൽ, പിഴക്കാതിരിക്കുവാൻ وَاللَّهُ അല്ലാഹുവാകട്ടെ بِكُلِّ شَيْءٍ എല്ലാ കാര്യത്തെപ്പറ്റിയും عَلِيمٌ അറിയുന്നവനാകുന്നു.

---

സൂറത്തിന്റെ ആദ്യ വചനങ്ങളിൽ അനന്തരാവകാശ നിയമങ്ങളടക്കം ധനസംബന്ധമായ പല നിയമങ്ങളെയും കുറിച്ചായിരുന്നുവല്ലോ പ്രതിപാദിച്ചിരുന്നത്. പിന്നീട് സംസാരഗതി പല വശങ്ങളിലേക്ക് വ്യാപിച്ചശേഷം, അവസാനം വീണ്ടും ആദ്യ വിഷയത്തിലേക്ക് തന്നെ തിരിഞ്ഞുകൊണ്ട് അല്ലാഹു ഈ സൂറത്ത് അവസാനിപ്പിക്കുന്നു. സൂറത്തിന്റെ ഇതര ഭാഗങ്ങൾ അവതരിച്ചു കുറേ കഴിഞ്ഞ ശേഷമാണ് ഈ വചനം അവതരിച്ചതെന്ന് പല രിവായത്തുകളിൽ നിന്നും വ്യക്തമാകുന്നു. ജാബിറുബ്നുഅബ്ദില്ലാ (റ) പറഞ്ഞുകേട്ടതായി മുഹമ്മദ്ബ്നുൽമുൻകദിർ (റ) ഉദ്ധരിക്കുന്നു : ഞാൻ രോഗിയായി സുബോധമില്ലാതായിരിക്കുമ്പോൾ റസൂൽ ﷺ എന്റെ അടുക്കൽ വന്നു. തിരുമേനി വുദ്വൂ ചെയ്തു. പിന്നീട് അവിടുന്ന് എന്റെ മേൽ വെള്ളം ഒഴിച്ചു. അല്ലെങ്കിൽ ഒഴിക്കുവിൻ എന്ന് പറഞ്ഞു. അപ്പോൾ എനിക്ക് ബോധം വന്നു. ഞാൻ പറഞ്ഞു : 'എനിക്ക് 'കലാലത്താ' യിട്ടല്ലാതെ അനന്തരവകാശമെടുക്കാൻ ആളില്ല. അതുകൊണ്ട് അവകാശം എങ്ങനെയായിരിക്കും?' അപ്പോൾ അല്ലാഹു അനന്തരാവകാശത്തിന്റെ ഈ ആയത്ത് അവതരിപ്പിച്ചു. (അ ; ബു ; മു.)

പിതാക്കളോ സന്താനങ്ങളോ ആയ അനന്തരാവകാശികളില്ലാതിരിക്കുന്നതിനാണ് كَلَالَةٍ (കലാലത്ത്) എന്ന് പറയുന്നതെന്ന് 12-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ മുമ്പ് പ്രസ്താവിച്ചിട്ടുണ്ട്. റസൂൽ തിരുമേനി ﷺ യോട് കലാലത്തിനെക്കുറിച്ച് ഉമർ (റ) ചോദിച്ചുവെന്നും, 'തനിക്ക് സൂറത്തുന്നിസാഇലെ അവസാന ആയത്തായ ഉഷ്ണകാലത്ത് അവതരിച്ച ആയത്ത് മതിയാകും.' എന്ന് തിരുമേനി ഉത്തരം പറഞ്ഞുവെന്നും ഹദീഥിൽ വന്നിരിക്കുന്നു. (അ; മു; ദാ; തി.)' കലാലത്തിനെ സംബന്ധിച്ചു രണ്ട് ആയത്തുകൾ അല്ലാഹു അവതരിപ്പിച്ചിട്ടുണ്ട്; അവയിൽ സൂറത്തിന്റെ ആദ്യത്തിലുള്ള ഒന്നാമത്തേത് (12-ാം വചനം) ശൈത്യകാലത്ത് അവതരിച്ചതാകുന്നു; അതിൽ അൽപം അവ്യക്തതയുണ്ട്; രണ്ടാമത്തേത് സൂറത്തിന്റെ അവസാനത്തിലുള്ള (ഈ) ആയത്താകുന്നു : അത് ഉഷ്ണകാലത്തും അവതരിച്ചു; അതിൽ കൂടുതൽ വിവരമുണ്ട്.' എന്നിങ്ങനെ ഖത്വാബീ (റ) പ്രസ്താവിച്ചിരിക്കുന്നു. ഇതിൽ നിന്ന് പ്രസ്തുത ഹദീഥിൽ ഉഷ്ണകാലത്തെ ആയത്ത് എന്ന് പറഞ്ഞതിന്റെ താൽപര്യം മനസ്സിലായല്ലോ.

അവകാശികളായി മക്കൾ ഇല്ലാതിരുന്നാൽ - പിതാക്കൾ ഉണ്ടായിരുന്നാൽ പോലും - 'കലാലത്താ'യി തീരുമെന്നും ഒരഭിപ്രായമുണ്ട്. ഉമർ (റ) നെ സംബന്ധിച്ച് ഇതിൽ വ്യത്യസ്തങ്ങളായ രിവായത്തുകൾ കാണാവുന്നതാണ്. അവ ഉദ്ധരിച്ച ശേഷം അവസാനമായി ഇബ്നു കഥീർ(റ) ഇങ്ങനെ പറയുന്നു: 'ആ വിഷയത്തിൽ അബൂബക്ർ (റ)

നോട് എതിരഭിപ്രായം പ്രകടിപ്പിക്കാൻ ഞാൻ ലജ്ജിക്കുന്നു' എന്ന് ഉമർ (റ) പറഞ്ഞതായി ഇബ്നു ജരീർ(റ) ഉദ്ധരിച്ചിരിക്കുന്നു. മക്കളും പിതാക്കളും ഇല്ലാതിരിക്കലാണ് കലാലത്ത് എന്നായിരുന്നു അബൂബക്ർ(റ) പറഞ്ഞിരുന്നത്. സ്വിദ്ദീക് (റ) പറഞ്ഞിരുന്ന പ്രകാരമാണ് സ്വഹാബികളിലും, താബിഉകളിലും മുൻകാലത്തും പിൽകാലത്തുമുള്ള ഇമാമുകളിലും ഭൂരിപക്ഷം ആളുകളുടെയും നാലു മദ്ഹബുകളുടെ ഇമാമുകളുടെയും, പ്രധാന ഫുക്വഹാക്കളുടെയും, എല്ലാ രാജ്യങ്ങളിലുമുള്ള പണ്ഡിതൻമാരുടെയും മുഴുവൻ അഭിപ്രായം. ക്വുർആനിൽ നിന്ന് വ്യക്തമാകുന്നതും ഇതു തന്നെ '.

ഈ വചനത്തിൽ പ്രസ്താവിക്കപ്പെട്ട പ്രധാന സംഗതികൾ ഇങ്ങനെ സംഗ്രഹിക്കാം: (1) ഒരാൾക്ക് സന്താനമില്ലാതെയും ഒരു സഹോദരി ഉണ്ടായിരിക്കെയും അയാൾ നാശമടഞ്ഞാൽ– മരണമടഞ്ഞാൽ– ആ സഹോദരിക്ക് അയാൾ വിട്ടുപോകുന്ന സ്വത്തിന്റെ പകുതി ലഭിക്കും. കലാലത്തിന്റെ ഉപാധിയായി മക്കളില്ലാതെ മരണമടയുക എന്നേ ഈ വചനത്തിൽ പ്രസ്താവിച്ചിട്ടുള്ളൂ– പിതാവില്ലാതിരിക്കുകയെന്ന ഉപാധി പ്രസ്താവിച്ചിട്ടില്ല– എന്നുള്ളതാണ് കലാലത്തിന്റെ നിർവ്വചനത്തിൽ മേൽ സൂചിപ്പിച്ച അഭിപ്രായവ്യത്യാസത്തിന് കാരണം. ഒരു വസ്തുത പ്രത്യേകം ഗൗനിക്കേണ്ടതായുണ്ട് : അയാൾക്ക് – മരണമടഞ്ഞ ആൾക്ക്– ഒരു സഹോദരിയുണ്ടായിരുന്നാൽ അവൾക്ക് പകുതി സ്വത്തുണ്ടായിരിക്കും (وَلَهُۥٓ أُخْتٌ فَلَهَا نِصْفُ مَا تَرَكَ) എന്നാണ് അല്ലാഹു പറയുന്നത്. സഹോദരിയോടൊപ്പം മരണപ്പെട്ട ആളുടെ പിതാവ് കൂടി ഉണ്ടായിരുന്നാൽ അവൾക്ക് പകുതി ലഭിക്കുകയില്ലെന്ന് മാത്രമല്ല, അനന്തരാവകാശമായി ഒന്നും തന്നെ ലഭിക്കുകയുമില്ല. ഇതിൽ തർക്കമില്ലാത്തതാകുന്നു. എന്നിരിക്കെ, കലാലത്തിന്റെ ഉപാധിയായി സന്താനമില്ലാതിരിക്കുക എന്ന് മാത്രമേ ഇവിടെ പറയപ്പെട്ടിട്ടുള്ളുവെങ്കിലും പിതാവില്ലാതിരിക്കുക കൂടി വേണ്ടതുണ്ടെന്ന് -പ്രത്യേകം പറയാതെത്തന്നെ- മനസ്സിലാക്കാവുന്നതാണ്.

(2) മരണപ്പെട്ടത് സ്ത്രീയായിരുന്നു, അവൾക്ക് സന്താനവുമില്ല, സഹോദരൻ ഉണ്ടുതാനും. ഇങ്ങനെ വരുമ്പോൾ അവളുടെ സ്വത്തിനു മുഴുവനും ആ സഹോദരൻ അവകാശിയായിത്തീരും. പിതാവ് കൂടി ഇല്ലാതിരിക്കുക എന്ന ഉപാധി ഇവിടെയും മുകളിൽ പറഞ്ഞതുപോലെത്തന്നെ. പിതാവുണ്ടാകുന്ന പക്ഷം സഹോദരന് അവകാശം ലഭിക്കുകയില്ല. എനി, മരണപ്പെട്ട ആൾക്ക് സന്താനവും പിതാവുമില്ലെങ്കിലും ഭർത്താവ്, അല്ലെങ്കിൽ ഉമ്മയൊത്ത സഹോദരൻ എന്നിങ്ങനെ നിശ്ചിത ഓഹരി നിർണയിക്കപ്പെട്ടിട്ടുള്ള വേറെ അവകാശികളുണ്ടെങ്കിൽ , അവരുടെ ഓഹരി കഴിച്ചു ബാക്കിയുള്ളതേ അപ്പോൾ സഹോദരനു ലഭിക്കുകയുള്ളൂ. ഇതു ഇവിടെ മാത്രമുള്ള വിധിയല്ല. വേറെ അവകാശികളില്ലാതെ തനിയെ വരുമ്പോൾ 'അസ്വബഃ' എന്ന നിലക്ക് മുഴുവൻ സ്വത്തിനും അവകാശിയായി വരുന്ന എല്ലാ രൂപത്തിലും ഇങ്ങനെത്തന്നെയാകുന്നു. നബിﷺ ഇങ്ങനെ അരുളിച്ചെയ്തിരിക്കുന്നു: 'നിർണയിക്കപ്പെട്ട ഓഹരികൾ അവയുടെ ആൾക്കാർക്ക് ചേർത്തുകൊടുക്കുവിൻ. എന്നിട്ട് ഓഹരികൾ കഴിച്ച് ബാക്കി വരുന്നത് പുരുഷൻമാരിൽ ഏറ്റവും അടുത്ത് ബന്ധപ്പെട്ട ആണിനുള്ളതാണെന്ന്. (ബു; മു.) സഹോദരർ ഒന്നിലധികമുണ്ടെങ്കിൽ അവർ സ്വത്ത് സമമായി ഭാഗിച്ച് എടുക്കേണ്ടതാകുന്നു.

(3) കലാലത്തായി മരണപ്പെടുന്ന ആൾക്ക് രണ്ട് സഹോദരിമാരുണ്ടായിരുന്നാൽ സ്വത്തിന്റെ മൂന്നിൽ രണ്ടംശമായിരിക്കും അവകാശം. രണ്ടിലധികം പേരുണ്ടായിരുന്നാലും അങ്ങനെത്തന്നെ.

(4) എനി സഹോദരങ്ങൾ ആണും പെണ്ണും കൂടിയുണ്ടെങ്കിൽ രണ്ടു പെണ്ണിന്റെ അത്ര ഒരു ആണിന്– ആണിന്റെ പകുതി പെണ്ണിന് – എന്ന തോതിൽ അവർ ഭാഗി

ച്ചെടുക്കണം.

ഒന്ന് രണ്ട് സംഗതികൾ ഇവിടെ ഓർമിക്കേണ്ടതുണ്ട്:

1) സഹോദരൻ എന്നും സഹോദരി എന്നും ഇവിടെ പറഞ്ഞത് മാതാവും പിതാവും ഒത്തതോ, പിതാവ് മാത്രം ഒത്തതോ ആയ സഹോദര സഹോദരികളെ ഉദ്ദേശിച്ചാകുന്നു. മാതാവ് മാത്രം ഒത്ത സഹോദര സഹോദരിമാരുടെ അവകാശം, ഒരാളാകുമ്പോൾ ആറിലൊന്നും, ഒന്നിലധികം പേരുണ്ടെങ്കിൽ മൂന്നിലൊന്നുമാണെന്ന് മുമ്പ് 12-ാം വചനത്തിൽ പ്രസ്താവിച്ചു കഴിഞ്ഞിട്ടുണ്ട്.

2) സന്താനമില്ലാത്തപ്പോൾ സഹോദരിക്ക് പകുതിക്ക് അവകാശമുണ്ടെന്ന് ഇവിടെ പറഞ്ഞത് നിർണയിക്കപ്പെട്ട ഓഹരി എന്ന നിലക്കുള്ള അവകാശമാണ്. അസ്വബഃ എന്ന നിലക്കും ചിലപ്പോൾ സഹോദരിക്ക് പകുതി ലഭിച്ചെന്നും വരും. ഉദാഹരണമായി: ഒരു മകളും ഒരു സഹോദരിയും മാത്രം അവകാശികളായി വരുമ്പോൾ മകൾക്ക് നിർണയിക്കപ്പെട്ട ഓഹരിയായി പകുതി ലഭിക്കുന്നു. ബാക്കി വരുന്ന പകുതി അസ്വബഃ യെന്ന നിലക്ക് സഹോദരിക്കായിരിക്കുമെന്ന് ഹദീഥുകളാൽ സ്ഥാപിതമായിട്ടുണ്ട്. ഭൂരിപക്ഷാഭിപ്രായവും അങ്ങനെത്തന്നെ 'അസ്വബഃ' (عصبة) എന്ന വാക്കിന്റെ ഉദ്ദേശ്യത്തെപ്പറ്റി മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുണ്ടല്ലോ.

കലാലത്ത് സംബന്ധമായ വിധികൾ വിവരിച്ചശേഷം അവസാനമായി അല്ലാഹു സത്യവിശ്വാസികളെ ഉണർത്തുന്നതു നോക്കുക : നിങ്ങൾ വഴിപിഴച്ചു പോകുമെന്ന്വെച്ച് അല്ലാഹു നിങ്ങൾക്ക് വിവരിച്ചു തരുകയാണ് എന്ന്. ( يُبَيِّنُ ٱللَّهُ لَكُمْ أَن تَضِلُّوا ) അറിയായ്മ മൂലമോ, മതനിയമങ്ങൾ വേണ്ടതുപോലെ വ്യവസ്ഥ ചെയ്യപ്പെട്ടിട്ടില്ലാത്തത് നിമിത്തമോ നിങ്ങൾ നേർമാർഗം വിട്ടു പിഴച്ചുപോകരുതെന്ന് വെച്ചാണ് ഇങ്ങനെയൊക്കെ വിവരിച്ചു തരുന്നതെന്ന് സാരം. നിങ്ങളുടെ നൻമ സ്ഥിതി ചെയ്യുന്നത് ഏതിലാണ് - എങ്ങനെ ഓഹരി ചെയ്യുന്നതിലാണ് -കൂടുതൽ നൽകേണ്ടത് ആർക്കൊക്കെയാണ് എന്നിത്യാദി കാര്യങ്ങളെല്ലാം തന്നെ അറിയുന്നവൻ അല്ലാഹുവാണല്ലോ. അതെ, അവൻ എല്ലാ കാര്യത്തെക്കുറിച്ചും വേണ്ടതുപോലെ അറിയുന്നവനാകുന്നു.( وَٱللَّهُ بِكُلِّ شَيْءٍ عَلِيمٌ ) ഇസ്‌ലാമിലെ സ്വത്തവകാശ നിയമത്തിൽ , ആണിന്റെ പകുതി അവകാശം മാത്രം പെണ്ണിന് നിശ്ചയിച്ചതിലും, ചില അവകാശികൾക്ക് മറ്റേവരെക്കാൾ മുൻഗണന നൽകിയതിലുമൊക്കെ വിമർശനം നടത്താറുള്ള കുബുദ്ധികൾക്ക് തക്കതായ ഒരു താക്കീതും മറുപടിയും കൂടിയാണ് ഈ അവസാനത്തെ വാക്യം. ( قل فلله الحجة البالغة )

[اللهم لك الحمد ولك المنة والفضل]

كان الفراغ من تسويد تفسير هذه السورة ليلة الاحد الثلاثين من شوال سنة ١٣٩٦هـ

الموافق ١٩٨٦/١٠/٢٣ م

ومن تبييضه ليلة الخميس الثانية والعشرين من رجب الحرام سنة ١٣٩٨ هـ

الموافق ١٩٧٨/٦/٢٩ م ـ م نى

**VISHUDHA QUR'AN VIVARANAM**
(Malayalam)

**Vol: 3**

Translation and Commentary:
**Moulavi Muhammad Amani**

Publishers:
**Kerala Nadvathul Mujahideen (Regd)**
Mujahid Centre, CD Tower, Calicut - 673004, Kerala, India
Phone: +91495 2722801, 2722802, 2722805
Fax: +91495 2724262
e-mail: nadvath@gmail.com
Web: www.knm.org.in

XIV[th] Edition : 2013

Price : ₹ 425.00

# പ്രസ്താവന

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ

മർഹൂം മുഹമ്മദ് അമാനി മൗലവിയുടെ 'വിശുദ്ധ ക്വുർആൻ വിവരണം' പരിഷ്കരിച്ച പതിപ്പിന്റെ 3-ാം വാല്യമാണ് വായനക്കാരുടെ കയ്യിൽ. ഇതിൽ **മാഇദഃ മുതൽ അൻഫാൽ വരെയുള്ള** സൂറഃകളാണുൾപ്പെടുത്തിയിട്ടുള്ളത്.

വിശുദ്ധ ക്വുർആൻ വിവരണഗ്രന്ഥത്തിന് പണ്ഡിത പാമരവ്യത്യാസമില്ലാതെ, കക്ഷിഭേദമന്യെ എല്ലാവരിൽ നിന്നും ലഭിച്ച സർവ്വസ്വീകാര്യത അഭൂതപൂർവ്വവും തുല്യതയില്ലാത്തതുമാണ്. സഹൃദയരായ ആയിരമായിരം അനുവാചകർക്ക് കേരള നദ്‌വത്തുൽ മുജാഹിദീൻ പ്രസിദ്ധീകരണ വകുപ്പിന്റെ അകൈതവമായ നന്ദി രേഖപ്പെടുത്തുന്നതോടൊപ്പം, എല്ലാവർക്കും ഈ മഹദ് ഗ്രന്ഥം മുഖേന വിജ്ഞാനവും സൻമാർഗവും സർവ്വശക്തൻ നൽകുമാറാകട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

കോഴിക്കോട് - 4
2013 മാർച്ച് 31

**കേരള നദ്‌വത്തുൽ മുജാഹിദീൻ**
പ്രസിദ്ധീകരണ വിഭാഗം

# تفسير القرآن الكريم

# വിശുദ്ധ ഖുർആൻ വിവരണം

## വാല്യം മൂന്ന്

**5. സൂറത്തുൽ മാഇദഃ (سورة المائدة) ....................................... (1221 – 1408)**

سورة المائدة

# 5. സൂറത്തുൽ മാഇദഃ

മദീനയിൽ അവതരിച്ചത് - വചനങ്ങൾ 123* - വിഭാഗം (റുകൂഉ്) 16

**ഒ**രു ഭക്ഷണത്തളികയെകുറിച്ച് 115-ാം വചനത്തിൽ പ്രസ്താവിക്കുന്നുണ്ട്. അതു കൊണ്ടാണ് ഈ സൂറത്തിന് ഭക്ഷണത്തളിക എന്നർത്ഥമായ 'മാഇദഃ' (**المائدة**) എന്ന് പേർ വന്നത്. കൂടാതെ **العقود** (കരാർബന്ധങ്ങൾ) എന്നും ഇതിനു പേരു പറയപ്പെട്ടിട്ടു ണ്ട്. പലതരം കരാർ ബന്ധങ്ങളെക്കുറിച്ചും ഈ സൂറത്തിൽ വിവരിക്കപ്പെട്ടിട്ടുള്ളതിനു പുറമെ ഇതിന്റെ തുടക്കം തന്നെ കരാർ ബന്ധങ്ങളെ നിറവേറ്റണമെന്നു കൽപിച്ചു കൊണ്ടുമാകുന്നു. ഹുദൈബിയ്യാ സന്ധി കഴിഞ്ഞു അധികം താമസിയാതെയാണ് ഈ സൂറത്തിന്റെ അവതരണമുണ്ടായത് എന്നത്രെ മനസ്സിലാകുന്നത്. الله اعلم

വിവിധ തുറകളിലുള്ള ഒട്ടധികം മതനിയമങ്ങൾ ഇതിൽ അടങ്ങിയിട്ടുണ്ട്. മറ്റു സൂറ ത്തുകളിൽ സ്പർശിക്കപ്പെട്ടിട്ടില്ലാത്ത ചില നിയമങ്ങളും ഇതിൽ കാണാം. കഴിഞ്ഞ സൂറത്തിന്റെ ആരംഭം يَا أَيُّهَا النَّاسُ (ഹേ, മനുഷ്യരേ) എന്ന സംബോധനയോടു കൂടി യായിരുന്നു. ഒന്നിലധികം സ്ഥലങ്ങളിൽ അത് ആവർത്തിക്കപ്പെട്ടിട്ടുമുണ്ട്. ഇതിന്റെ തുടക്കം يَا أَيُّهَا الَّذِينَ آمَنُوا (ഹേ, വിശ്വസിച്ചവരേ) എന്നു വിളിച്ചുകൊണ്ടാകുന്നു. ഈ വിളി പല പ്രാവശ്യം ഇതിൽ ആവർത്തിക്കപ്പെട്ടും കാണാം. ഇസ്ലാമിന് പ്രചാരം വർദ്ധി ക്കുകയും, പല പ്രദേശങ്ങളും ഇസ്ലാമിക പ്രദേശങ്ങളായി മാറുകയും ചെയ്ത അവ സരത്തിലാണ് ഇതിന്റെ അവതരണം എന്ന് ഇത് സൂചിപ്പിക്കുന്നു. الله اعلم

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ

**പരമകാരുണികനും കരുണാനിധി യുമായ അല്ലാഹുവിന്റെ നാമത്തിൽ.**

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ أَوْفُوا۟ بِٱلْعُقُودِ ﴿١﴾

﴾1﴿ **ഹേ, വിശ്വസിച്ചവരേ, നിങ്ങൾ കരാർ ബന്ധങ്ങളെ (പാലിച്ചു) നിറ വേറ്റുവിൻ.**

﴾1﴿ يَا أَيُّهَا الَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ أَوْفُوا നിങ്ങൾ നിറവേറ്റുവിൻ, നിർവ്വഹി ക്കുവിൻ. بِالْعُقُودِ കരാർ ബന്ധങ്ങളെ, ഇടപാടുബന്ധങ്ങളെ.

*(*) വചനങ്ങൾ 120 എന്നും എണ്ണപ്പെട്ടിട്ടുണ്ട്. എണ്ണം കണക്കാക്കുന്നതിൽ അഭി പ്രായ വ്യത്യാസം ഉണ്ടാകുവാൻ കാരണം മുഖവുരയിൽ പ്രസ്താവിച്ചിട്ടുണ്ട്.*

വ്യവസ്ഥകൾ പാലിക്കപ്പെടുവാൻ ബാധ്യസ്ഥമായ എല്ലാ കരാർബന്ധങ്ങളും യഥാവിധി പാലിക്കണമെന്ന് സത്യവിശ്വാസികളോട് അല്ലാഹു കൽപിക്കുകയാണ്. സത്യവിശ്വാസം സ്വീകരിച്ചവരെന്ന നിലക്ക് അല്ലാഹുവിനോട് ബാധ്യതയുള്ള കാര്യങ്ങളും, വിവാഹ സംബന്ധമോ മുതലിടപാട് സംബന്ധമോ ആയ നിശ്ചയങ്ങൾ, സന്ധി, സഖ്യം മുതലായവ സംബന്ധിച്ച വ്യവസ്ഥകൾ എന്നിങ്ങനെ മനുഷ്യർ തമ്മതമ്മിൽ നിർവ്വഹിക്കേണ്ടുന്ന എല്ലാതരം ഇടപാടുകളും ഇതിൽ ഉൾപ്പെടുന്നു. വിശ്വസിച്ചവരേ എന്നു വിളിച്ചുകൊണ്ടുള്ള ഈ കല്പനയിൽ, വിശ്വാസികളായ നിങ്ങൾ മറ്റുള്ളവരെക്കാൾ അതിന് കടമപ്പെട്ടവരാകുന്നുവെന്നുള്ള ഒരു സൂചനകൂടി കാണാവുന്നതാണ്.

---

أُحِلَّتْ لَكُم بَهِيمَةُ ٱلْأَنْعَـٰمِ إِلَّا مَا يُتْلَىٰ عَلَيْكُمْ غَيْرَ مُحِلِّى ٱلصَّيْدِ وَأَنتُمْ حُرُمٌ

**《2》 നിങ്ങൾക്കു (വഴിയെ) ഓതിക്കേൾപ്പിക്കപ്പെടുന്നതൊഴിച്ച് (മറ്റുള്ള) കന്നുകാലി ജന്തുക്കൾ നിങ്ങൾക്ക് അനുവദിക്കപ്പെട്ടിരിക്കുന്നു; നിങ്ങൾ 'ഇഹ്റാമി'ൽ പ്രവേശിച്ചവരായും കൊണ്ട് വേട്ടയാടൽ അനുവദനീയമാക്കുന്നവരല്ലാത്ത നിലയിൽ. [അതനുവദനീയമാക്കിക്കൊണ്ട് പാടില്ല.]**

إِنَّ ٱللَّهَ يَحْكُمُ مَا يُرِيدُ ﴿٢﴾

**നിശ്ചയമായും അല്ലാഹു, അവൻ ഉദ്ദേശിക്കുന്നത് വിധിക്കുന്നതാണ്.**

---

《2》 أُحِلَّتْ ഹലാൽ (അനുവദനീയം) ആക്കപ്പെട്ടിരിക്കുന്നു لَكُم നിങ്ങൾക്ക് بَهِيمَةُ കാലിജന്തുക്കൾ, മിണ്ടാജീവികൾ ٱلْأَنْعَـٰمِ ആടുമാടൊട്ടകങ്ങളിലെ, നാൽക്കാലികളാകുന്ന إِلَّا مَا يُتْلَىٰ ഓതിക്കേൾപ്പിക്കപ്പെടുന്നതൊഴികെ عَلَيْكُمْ നിങ്ങൾക്ക്, നിങ്ങളുടെ മേൽ غَيْرَ مُحِلِّى അനുവദനീയമാക്കുന്നവരല്ലാത്ത നിലയിൽ ٱلصَّيْدِ വേട്ടയാടലിനെ وَأَنتُمْ നിങ്ങൾ, നിങ്ങളാകട്ടെ حُرُمٌ ഇഹ്റാം ചെയ്തവരാകുന്നു (താനും) إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു يَحْكُمُ അവൻ വിധിക്കും مَا يُرِيدُ അവൻ ഉദ്ദേശിക്കുന്നത്.

---

ഒട്ടകം, ആട്, മാട് എന്നീ കാലി ജന്തുക്കളിൽനിന്ന് താഴെ നിങ്ങൾക്ക് ഓതിക്കേൾപ്പിച്ചു വിവരിച്ചു തരുന്നവ ഒഴിച്ച് ബാക്കിയെല്ലാം നിങ്ങൾക്ക് ഭക്ഷിക്കൽ അനുവദനീയമാക്കിത്തന്നിരിക്കുന്നു. പക്ഷേ, ഹജ്ജിനോ ഉംറക്കോ വേണ്ടി 'ഇഹ്റാമി'ൽ പ്രവേശിച്ചിട്ടുള്ള അവസരത്തിൽ വേട്ടയാടുകയോ, പിടിച്ചു തിന്നുകയോ ചെയ്യുന്നത് അനുവദനീയമാണെന്ന് കരുതരുത്. അത് പാടില്ലാത്തതാകുന്നു. ഇഹ്റാമിൽ പ്രവേശിക്കാത്തവരെക്കുറിച്ചാണ് അനുവദനീയമാക്കപ്പെട്ടിരിക്കുന്നത് എന്നു സാരം.

بَهِيمَةُ (ബഹീമത്) എന്ന വാക്ക് മിണ്ടാജീവികളായ എല്ലാറ്റിനും പറയപ്പെടാമെങ്കിലും കാട്ടുജീവികളും പറവകളുമല്ലാത്ത ജന്തുക്കൾ, നാൽക്കാലി മൃഗങ്ങൾ എന്നീ

ഉദ്ദേശത്തിലാണത് സാധാരണ ഉപയോഗിക്കപ്പെടാറുള്ളത്. انعام (അൻആം) എന്ന വാക്ക് ആട്, മാട്, ഒട്ടകം എന്നീ മൃഗങ്ങളിലാണ് പൊതുവെ ഉപയോഗിക്കുന്നത്. ചിലപ്പോൾ ഒട്ടകത്തെ മാത്രം ഉദ്ദേശിച്ചും പറയപ്പെടും. മലയാളക്കാർ കാലികൾ എന്നും 'നാൽകാലികൾ' എന്നും പറഞ്ഞുവരാറുള്ളതിന്റെ സ്ഥാനത്ത് അറബികൾ ആ വാക്ക് ഉപയോഗിക്കുന്നു. നമ്മുടെ നാട്ടിൽ ഒട്ടകമില്ലാത്തതുകൊണ്ട് ആടുമാടുകളെ ഉദ്ദേശിച്ചാണല്ലോ നാം ആ വാക്ക് ഉപയോഗിക്കാറുള്ളത്. അറബികളുടെ പ്രധാന കാലിസമ്പത്ത് ഒട്ടകമായതുകൊണ്ട് അവിടെ ഒട്ടകത്തിന് പ്രത്യേക സ്ഥാനം കൽപ്പിക്കപ്പെടുക സ്വാഭാവികമാണ്. مَا يُتْلَىٰ عَلَيْكُمْ (നിങ്ങൾക്ക് ഓതിക്കേൾപ്പിക്കപ്പെടുന്നത്)കൊണ്ടുദ്ദേശ്യം അടുത്ത 4-ാം വചനത്തിൽ വിവരിക്കപ്പെട്ട വസ്തുക്കളാണെന്നുള്ളതിൽ ഖുർആൻ വ്യാഖ്യാതാക്കൾ മുഴുവനും യോജിച്ചിരിക്കുന്നു. (*) ഹജ്ജിനോ, ഉംറഃക്കോ, രണ്ടിനും കൂടിയോ ഔപചാരികമായി പ്രവേശിച്ചവർ- ഇഹ്റാമിൽ പ്രവേശിച്ചവർ- എന്നത്രെ حرم (ഹുറുമുൻ) എന്ന വാക്കുകൊണ്ട് വിവക്ഷ. ഈ പ്രവേശനത്തോടുകൂടി വാസനദ്രവ്യം ഉപയോഗിക്കൽ, വിവാഹ സംബന്ധമായ കാര്യങ്ങൾ, വേട്ടയാടൽ, വേട്ടയാടിയത് ഭക്ഷിക്കൽ, പുരുഷന്മാർ തലമറക്കൽ മുതലായ പലകാര്യങ്ങളും നിഷിദ്ധമാകുന്നു. അതുകൊണ്ടാണ് ഇതിനു احرام (ഇഹ്റാം-ഹറാമാക്കിത്തീർക്കൽ) എന്ന് പറയുന്നത്. ഇഹ്റാമിൽ പ്രവേശിച്ചവർ വേട്ടയാടുന്നതിനെപ്പറ്റി താഴെ 98-ാം വചനത്തിൽ വിവരിക്കുന്നുമുണ്ട്. ഇഹ്റാമിൽ പ്രവേശിച്ചവർ വേട്ടയാടുന്ന പക്ഷം അവർ അതിനെ അനുവദനീയമാക്കുന്ന ഒരു പ്രതീതി ഉളവാകുമല്ലോ. അതുകൊണ്ടാണ് غَيْرَ مُحِلِّى ٱلصَّيْدِ (വേട്ടയാടൽ അനുവദനീയമാക്കിയവരല്ലാതെ) എന്ന് പറഞ്ഞത്.

إِنَّ ٱللَّهَ يَحْكُمُ مَا يُرِيدُ (അല്ലാഹു അവൻ ഉദ്ദേശിക്കുന്നത് വിധിക്കും) എന്ന വാക്യം വളരെ അർത്ഥവത്തും ശ്രദ്ധേയവുമാകുന്നു. യുക്തി താൽപര്യങ്ങളെയോ മറ്റോ അടിസ്ഥാനമാക്കികൊണ്ട് അല്ലാഹുവിന്റെ വിധിവിലക്കുകളിലും നിയമനിർദ്ദേശങ്ങളിലും വിമർശനം നടത്തുന്ന ആളുകൾ ഇതുപോലെയുള്ള ഖുർആൻ വാക്യങ്ങൾ പ്രത്യേകം ഓർമ വെക്കേണ്ടതാകുന്നു. ഇന്നിന്ന കാര്യം എന്തുകൊണ്ട് വിരോധിച്ചു, അല്ലെങ്കിൽ കൽപിച്ചു, എന്തുകൊണ്ട് ഇന്നിന്ന പ്രകാരം നിയമിച്ചില്ല എന്നൊന്നും ആർക്കും ചോദ്യം ചെയ്വാൻ അവകാശമില്ലെന്നാണത് കുറിക്കുന്നത്. അഖിലാണ്ഡ വസ്തുക്കളും അവന്റെതാണ്. അവയുടെ നിയന്ത്രണാധികാരവും അവനുതന്നെ. ചെറുതും വലുതുമെന്നോ, ഭൂത-വർത്തമാന-ഭാവിയെന്നോ വ്യത്യാസമില്ലാതെ എല്ലാ കാര്യവും അറിയുന്നവനാണവൻ. മനുഷ്യൻ എത്ര തന്നെ പുരോഗമിച്ചാലും അവൻ സർവ്വജ്ഞനോ, ഭാവിയെക്കുറിച്ചു അറിയുന്നവനോ ആകുന്നതല്ല. മനുഷ്യരുടെ പൊതുനന്മ ഏതിലാണെന്നുള്ള സൂക്ഷ്മജ്ഞാനവും അല്ലാഹുവിനു മാത്രമേയുള്ളൂ. എന്നിരിക്കെ, അല്ലാഹുവിന്റെ വിധി നിയമങ്ങളെക്കുറിച്ചു ചോദ്യം ചെയ്വാൻ മനുഷ്യന് എന്താണ് അർഹതയുള്ളത്?! അല്ലാഹു എന്തു കൽപിച്ചുവോ, എന്തു വിരോധിച്ചുവോ അതിലായിരിക്കും -അതിൽ മാത്രമായിരിക്കും-നീതിയും യുക്തിയും, മനുഷ്യന്റെ നന്മയും അതിൽ തന്നെയായിരിക്കും- നിശ്ചയം. അതിലടങ്ങിയ യുക്തി രഹസ്യങ്ങൾ കഴിവതും ആരാഞ്ഞറിയുവാൻ ശ്രമിക്കുകയാണ് മനുഷ്യൻ ചെയ്യേണ്ടത്.

---

(*) كما فى الرازي وغيره

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تُحِلُّواْ شَعَٰٓئِرَ ٱللَّهِ وَلَا ٱلشَّهْرَ ٱلْحَرَامَ وَلَا ٱلْهَدْىَ وَلَا ٱلْقَلَٰٓئِدَ وَلَآ ءَآمِّينَ ٱلْبَيْتَ ٱلْحَرَامَ يَبْتَغُونَ فَضْلًا مِّن رَّبِّهِمْ وَرِضْوَٰنًا ۚ وَإِذَا حَلَلْتُمْ فَٱصْطَادُواْ ۚ

**﴾3﴿ ഹേ. വിശ്വസിച്ചവരേ, അല്ലാഹുവിന്റെ [മത] ചിഹ്നങ്ങളെ നിങ്ങൾ അനുവദനീയമാ(ക്കി അനാദരി)ക്കരുത്; 'ഹറാമായ' [അലംഘനീയ] മാസത്തെയുംഅരുത്, (കഅ്ബയുടെ അടുക്കലേക്ക്) ബലിക്കായികൊണ്ടുപോകുന്ന മൃഗങ്ങളെയും അരുത്, (അവയുടെ) കഴുത്തിൽ തൂക്കപ്പെട്ട (അടയാള) വസ്തുക്കളെയും അരുത്, തങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള അനുഗ്രഹവും പ്രീതിയും തേടിക്കൊണ്ട് 'ബൈതുൽ ഹറാമി'നെ [അലംഘനീയ മന്ദിരത്തെ] ഉന്നം വെച്ചു പോകുന്നവരെയും അരുത്. നിങ്ങൾ 'ഹലാലാ'യാൽ [ഇഹ്റാമിൽ നിന്ന് ഒഴിവായാൽ] നിങ്ങൾ വേട്ടയാടിക്കൊള്ളുക.**

وَلَا يَجْرِمَنَّكُمْ شَنَـَٔانُ قَوْمٍ أَن صَدُّوكُمْ عَنِ ٱلْمَسْجِدِ ٱلْحَرَامِ أَن تَعْتَدُواْ ۘ وَتَعَاوَنُواْ عَلَى ٱلْبِرِّ وَٱلتَّقْوَىٰ ۖ

**ഒരു ജനതയോടുള്ള അമർഷം-അവർ 'മസ്ജിദുൽ ഹറാമി'ൽ [അലംഘനീയമായ പള്ളിയിൽ] നിങ്ങളെ തടഞ്ഞുവെച്ചുവെന്നതിനാൽ - അതിക്രമം പ്രവർത്തിക്കുവാൻ നിശ്ചയമായും നിങ്ങളെ പ്രേരിപ്പിക്കുകയും ചെയ്യരുത്. പുണ്യത്തിലും, ഭയഭക്തിയിലും നിങ്ങൾ പരസ്പരം സഹായിക്കുകയും ചെയ്യുവീൻ;**

وَلَا تَعَاوَنُواْ عَلَى ٱلْإِثْمِ وَٱلْعُدْوَٰنِ ۚ وَٱتَّقُواْ ٱللَّهَ ۖ

**കുറ്റത്തിലും, അതിക്രമത്തിലും നിങ്ങൾ പരസ്പരം സഹായിക്കുകയും അരുത്: അല്ലാഹുവിനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവീൻ.**

إِنَّ ٱللَّهَ شَدِيدُ ٱلْعِقَابِ ﴿٣﴾

**നിശ്ചയമായും, അല്ലാഹു ശിക്ഷാ നടപടി കഠിനമായുള്ളവനാണ്.**

---

﴾3﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ ഹേ, വിശ്വസിച്ചവരേ, لَا تُحِلُّواْ നിങ്ങൾ അനുവദനീയമാക്കരുത് (അനാദരിക്കരുത്) شَعَٰٓئِرَ ٱللَّهِ അല്ലാഹുവിന്റെ ചിഹ്നങ്ങളെ, അടയാളങ്ങളെ وَلَا ٱلشَّهْرَ മാസത്തെയും അരുത് ٱلْحَرَامَ ഹറാമായ, അലംഘനീയ وَلَا ٱلْهَدْىَ ബലി(ക്കു

കൊണ്ടു പോകുന്ന) മൃഗത്തെയും അരുത് وَلَا ٱلْقَلَٰٓئِدَ കഴുത്തിൽ തൂക്കിയിടുന്നവയെ (കണ്ഠാഭരണങ്ങളെ)യും അരുത് وَلَآ ءَآمِّينَ കരുതി(ഉന്നംവെച്ചു)പോകുന്നവരെയും അരുത് يَبْتَغُونَ ٱلْبَيْتَ ٱلْحَرَامَ ഹറാമായ വീട്ടിനെ, അലംഘനീയ മന്ദിരത്തെ അവർ തേടിക്കൊണ്ട് فَضْلًا അനുഗ്രഹം, ദയവ് مِّن رَّبِّهِمْ തങ്ങളുടെ റബ്ബിങ്കൽ നിന്ന് وَرِضْوَٰنًا പ്രീതിയും, പൊരുത്തപ്പാടും وَإِذَا حَلَلْتُمْ നിങ്ങൾ ഹലാലായാൽ, ഇഹ്റാം അഴിച്ചാൽ فَٱصْطَادُوا۟ അപ്പോൾ നിങ്ങൾ വേട്ടയാടിക്കൊള്ളുവീൻ وَلَا يَجْرِمَنَّكُمْ നിശ്ചയമായും നിങ്ങളെ പ്രേരിപ്പിക്കുകയും ചെയ്യരുത്. شَنَـَٔانُ ഈർഷ്യത, അമർഷം قَوْمٍ ഒരു ജനത യുടെ (ജനതയോടുള്ള) أَن صَدُّوكُمْ അവർ നിങ്ങളെ തടഞ്ഞതിനാൽ عَنِ ٱلْمَسْجِدِ ٱلْحَرَامِ പള്ളിയിൽ നിന്ന് ഹറാമായ, അലംഘനീയ أَن تَعْتَدُوا۟ നിങ്ങൾ അതിക്രമം ചെയ്‌വാൻ, ക്രമം തെറ്റുന്നതിന് وَتَعَاوَنُوا۟ നിങ്ങൾ പരസ്പരം സഹായിക്കുകയും ചെയ്യു വീൻ عَلَى ٱلْبِرِّ പുണ്യത്തിൽ, നല്ല കാര്യത്തിന് وَٱلتَّقْوَىٰ ഭയഭക്തിയിലും, സൂക്ഷ്മ തക്കും عَلَى ٱلْإِثْمِ കുറ്റ ത്തിൽ, പാപത്തിന് وَلَا تَعَاوَنُوا۟ നിങ്ങൾ പരസ്പരം സഹായിക്കുകയും അരുത് وَٱلْعُدْوَٰنِ അതിക്രമത്തിലും, ക്രമം തെറ്റുന്നതിനും وَٱتَّقُوا۟ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവീൻ ٱللَّهَ അല്ലാഹുവിനെ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു شَدِيدُ കഠിനമായവനാണ് ٱلْعِقَابِ ശിക്ഷാ നടപടി.

---

ح ر م (ഹാഉ്. റാഉ്, മീം) എന്നീ അക്ഷരങ്ങൾ ഉൾക്കൊള്ളുന്ന ധാതുവിൽ നിന്ന് ഉത്ഭവിക്കുന്ന പദങ്ങളിൽ, ഏതെങ്കിലും തരത്തിലുള്ള ഒരു മുടക്കിന്റെ– തടസ്സത്തിന്റെ – അർത്ഥം അടങ്ങിയിരിക്കും. മുടക്കപ്പെട്ട വസ്തുവിന്റെ ദോഷത്തിൽനിന്നും കൊള്ള രുതായ്മയിൽനിന്നും ഉത്ഭവിക്കുന്നതോ, അല്ലെങ്കിൽ അതിന്റെ പവിത്രതയിൽ നിന്നും ആദരണീയതയിൽ നിന്നും ഉത്ഭവിക്കുന്നതോ ആയിരിക്കാം ആ മുടക്കം. അതുകൊ ണ്ടാണ് കളവ്, വ്യഭിചാരം പോലെയുള്ള കാര്യങ്ങളെയും, കളവു മുതൽ, പന്നിമാംസം പോലെയുള്ള വസ്തുക്കളെയും സംബന്ധിച്ചു حرام (ഹറാം) എന്നു പറയുമ്പോൾ അതിനു 'നിഷിദ്ധം, വിരോധം' എന്നിങ്ങനെയും, ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യപ്പെടേണ്ടുന്ന കാര്യങ്ങളെയോ വസ്തുക്കളെയോ സംബന്ധിച്ച് അതേ വാക്കു പറയുമ്പോൾ 'അലംഘനീയം, പവിത്രം' എന്നിങ്ങിനെയും അർത്ഥം കൽപിക്കപ്പെടു ന്നത്. حرمة (ഹുർമത്) എന്ന വാക്കിനും ഇതുപോലെ സമയോചിതം 'നിഷിദ്ധത' എന്നും 'അലംഘനീയത' എന്നും അർത്ഥം വരും. حرّم (ഹർറമ) എന്ന ക്രിയക്കും 'നിഷിദ്ധമാക്കി' എന്നും 'അലംഘനീയമാക്കി' എന്നിങ്ങനെയും അർത്ഥം മാറിവരും.

ഈ ധാതുവിൽ നിന്നുള്ള പദങ്ങളുടെ വിപരീതാർത്ഥങ്ങളിൽ ഉപയോഗിക്കപ്പെടാ റുള്ള പദങ്ങളാണ് ح ل ل (ഹാഉ്, ലാം, ലാം) എന്ന ധാതുവിൽ നിന്നുള്ള حلل، حل، حلال (ഹല്ലല, ഹില്ല്, ഹലാൽ) മുതലായവ. ആ നിലക്ക് ഇവക്ക് 'അനുവദനീയം, അനാദര വ്, അനുവദനീയമാക്കി, അനാദരിച്ചു' എന്നിങ്ങിനെയും സന്ദർഭോചിതം അർത്ഥം കൽപ്പി ക്കപ്പെടുന്നു. ഇവയുടെ ധാതുപരമായ അർത്ഥമാകട്ടെ 'കെട്ടഴിക്കുക', 'ഇറങ്ങി വരുക'

എന്നൊക്കെയാകുന്നു. (കൂടുതല്‍ വിശദമായി അറിയാന്‍ ആഗ്രഹിക്കുന്നവര്‍ അറബി നിഘണ്ടുക്കളെ ആശ്രയിക്കേണ്ടതാകുന്നു. ഈ വാക്കുകള്‍ ഖുര്‍ആനിലും ഹദീഥിലും ഇസ്‌ലാമിക ഗ്രന്ഥങ്ങളിലും സാധാരണ വരാറുള്ളതാകകൊണ്ട് സന്ദര്‍ഭങ്ങള്‍ നോക്കി അവയുടെ ആശയം ഗ്രഹിക്കുവാന്‍ സഹായകമായ ഒരു സൂചന നല്‍കലാണ് ഇവിടെ ഉദ്ദേശിക്കുന്നത്.)

സത്യവിശ്വാസികള്‍ അനാദരിക്കുവാന്‍ പാടില്ലാത്ത- അവര്‍ പവിത്രമായി കരുതി ആദരിച്ചു പോരേണ്ടുന്ന-അഞ്ചു കാര്യങ്ങളാണ് അല്ലാഹു ഈ വചനത്തില്‍ എടുത്തു കാട്ടിയിരിക്കുന്നത്.

(1) **شعائر الله** (അല്ലാഹുവിന്റെ ചിഹ്നങ്ങള്‍) ഇസ്‌ലാമിന്റെ പ്രത്യേക അടയാളമായി കരുതപ്പെടുന്ന എല്ലാ കാര്യങ്ങള്‍ക്കും വസ്തുക്കള്‍ക്കും പൊതുവില്‍ ഉപയോഗിക്കപ്പെടുന്ന ഒരു വാക്കാണിത്. ഏതെങ്കിലും ഒരു മതത്തിന്റെയോ, സംഘടനയുടെയോ, സംസ്കാരത്തിന്റെയോ പ്രത്യേക അടയാളമായി കണക്കാക്കപ്പെടുന്നതെല്ലാം അതിന്റെ **شعائر** (ചിഹ്നങ്ങള്‍) ആകുന്നു. ഹജ്ജ്-ഉംറഃ കര്‍മങ്ങളോടും, മക്ക ഹറമിനോടും ബന്ധപ്പെട്ട ചിഹ്നങ്ങളാണ് ഇവിടെ പ്രധാനമായും ഉദ്ദേശ്യമെന്ന് സന്ദര്‍ഭം കൊണ്ട് മനസ്സിലാക്കാം. അതാതില്‍ പാലിക്കപ്പെടേണ്ടുന്ന മര്യാദകളും ആദരവും ലംഘിക്കാതെ അതിന്റെ പവിത്രത സൂക്ഷിക്കല്‍ നിര്‍ബന്ധമാണെന്ന് ചുരുക്കത്തില്‍ പറയാം. അല്ലാഹു പറയുന്നു: وَمَن يُعَظِّمْ شَعَـٰٓئِرَ ٱللَّهِ فَإِنَّهَا مِن تَقْوَى ٱلْقُلُوبِ - الحج (ആരെങ്കിലും അല്ലാഹുവിന്റെ ചിഹ്നങ്ങളെ ബഹുമാനിക്കുന്ന പക്ഷം, നിശ്ചയമായും അത് ഹൃദയങ്ങളുടെ ഭയഭക്തിയില്‍നിന്നുള്ളതാകുന്നു. (സൂ:ഹജ്ജ് 32) ചിഹ്നങ്ങളെക്കുറിച്ച് ആ വചനത്തിന്റെ വ്യാഖ്യാനം നോക്കുക. ഏതെങ്കിലും ഒരു മതത്തിന്റെയോ ഭരണകൂടത്തിന്റെയോ മറ്റോ നിയമങ്ങളെ ലംഘിക്കുന്നതിനെക്കാള്‍ ഗൗരവപ്പെട്ട ഒരു കുറ്റമായിട്ടാണ് അതിന്റെ ചിഹ്നങ്ങളെ അനാദരിക്കല്‍ കണക്കാക്കപ്പെടുക. ഇസ്‌ലാമിലും അതങ്ങിനെത്തന്നെ. ചിഹ്നത്തെ അനാദരിക്കുന്നതിന്റെ പിന്നിലുള്ളത് ധിക്കാരവും പരിഹാസവുമായിരിക്കും. ഇതാണതിന് കാരണം. നിയമം ലംഘിക്കുന്നതിനു കാരണം പലതും ആയിരിക്കാവുന്നതാണല്ലോ. അല്ലാഹുവിന്റെ ചിഹ്നങ്ങളെപ്പറ്റി മൊത്തത്തില്‍ പറഞ്ഞശേഷം അവയില്‍ ചിലതിനെ അല്ലാഹു പ്രത്യേകം തുടര്‍ന്നു പറഞ്ഞിരിക്കുകയാണ്:-

(2) **الشهر الحرام** (ഹറാമായ- അലംഘനീയമായ-മാസം): ദുല്‍ഖഅ്ദഃ, ദുല്‍ഹിജ്ജഃ, മുഹര്‍റം എന്നീ തുടര്‍ന്നുള്ള മൂന്നു മാസങ്ങളും റജബ് മാസവുമാണ് ഹറാമായ മാസങ്ങള്‍ എന്ന് ഹജ്ജത്തുല്‍ വിദാഇലെ പ്രസിദ്ധ പ്രസംഗത്തില്‍ നബി ﷺ പ്രഖ്യാപിച്ചിട്ടുണ്ട്. (ബു., മു) ഈ മാസങ്ങളില്‍ യുദ്ധം നിരോധിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് അക്കാലത്ത് യുദ്ധം നടത്തുന്നത് അതിനെ അനാദരിക്കലായിരിക്കും. പക്ഷേ, അക്കാലത്തു തന്നെ ശത്രുക്കള്‍ ഇങ്ങോട്ട്വന്നു ആക്രമണം നടത്തിയാല്‍ അവരോട് പ്രത്യാക്രമണം നടത്തുന്നതിന് വിരോധമില്ല താനും. ഇതിനെപ്പറ്റി സൂ: അല്‍ബഖറഃ 194 ല്‍ പ്രസ്താവിച്ചിട്ടുണ്ടല്ലോ.

(3, 4) الهدى و القلائد (ബലി കര്‍മത്തിനായി കഅ്ബയുടെ അടുക്കലേക്കു കൊണ്ടുപോകുന്ന മൃഗങ്ങളും അവയുടെ പ്രത്യേക അടയാളമായിക്കൊണ്ട് അവയുടെ കഴുത്തില്‍ കെട്ടിത്തൂക്കിയ വസ്തുക്കളും): കഅ്ബഃയുടെ അടുക്കലേക്ക് ബലിമൃഗങ്ങളെ കൊണ്ടുപോകുമ്പോള്‍ അവയുടെ കഴുത്തില്‍ ചെരുപ്പോ, മരത്തൊലിയോ ഒരടയാള

മായി കെട്ടിത്തൂക്കുന്ന പതിവ് മുൻകാലത്തുണ്ടായിരുന്നു. ഹജ്ജിനും ഉംറഃക്കും പോകുന്ന ആളുകളും അതുപോലെ ചില അടയാളങ്ങൾ സ്വീകരിക്കലും പതിവുണ്ടായിരുന്നു. അന്യരുടെ കയ്യേറ്റത്തിൽ നിന്നും അനാദരവിൽ നിന്നും സുരക്ഷിതത്വം ലഭിക്കലായിരിക്കും ഇതിന്റെ ഉദ്ദേശ്യം. ഇങ്ങിനെയുള്ള അടയാളങ്ങൾക്കും ബലിമൃഗങ്ങൾക്കും ഉപദ്രവം വരുത്തുന്നതോ, അവയെ നിസ്സാരപ്പെടുത്തുന്നതോ ആയ പ്രവൃത്തികളൊന്നും ചെയ്യരുതെന്നും, അവയൊക്കെ അല്ലാഹുവിന്റെ ചിഹ്നങ്ങളിൽ പെട്ടതാണെന്നും സാരം. നബി തിരുമേനി ﷺ ഹജ്ജിനു പോയപ്പോൾ 60ൽ പരം ഒട്ടകങ്ങളെ ബലി മൃഗങ്ങളായി കൂടെ കൊണ്ടുപോവുകയും ദുൽഹുലൈഫഃ എന്ന വാദിൽ അക്വീകിൽവെച്ച് അവിടുന്ന് ഇഹ്റാമിൽ പ്രവേശിക്കുകയും ബലി മൃഗങ്ങൾക്ക് അടയാളം കെട്ടുകയും ചെയ്തത് പ്രസ്താവ്യമാകുന്നു.

(5) ءَآمِّينَ ٱلْبَيْتَ ٱلْحَرَامَ-الخ (അല്ലാഹുവിന്റെ അനുഗ്രഹവും പ്രീതിയും തേടികൊണ്ട് അലംഘനീയ മന്ദിരമായ കഅ്ബഃയെ ഉന്നംവെച്ചു ചെല്ലുന്നവർ): ഇവരെയും ഉപദ്രവിക്കുകയോ, തടയുകയോ, അപമാനിക്കുകയോ ചെയ്യരുതെന്ന് താൽപര്യം. കഅ്ബഃയും അതിന്റെ പരിസര പ്രദേശമായ ഹറമും ഇബ്റാഹീം നബി (അ) മുതൽക്കേ ഒരു അഭയകേന്ദ്രവും, ഇസ്ലാമിന്റെ സങ്കേതവുമായി നിശ്ചയിക്കപ്പെട്ടിട്ടുള്ളതാണ്. (2:125, 3:97 മുതലായ സ്ഥലങ്ങൾ ഓർക്കുക). അതുകൊണ്ട് ആ സ്ഥാനങ്ങളെ ഉന്നംവെച്ചു പോകുന്നവരോട് മര്യാദകേടായി വല്ലതും പ്രവർത്തിക്കുന്നത് വിരോധിക്കപ്പെട്ടിരിക്കുന്നു. ഹജ്ജിനോ ഉംറഃക്കോവേണ്ടി പോകുന്നവരെ മാത്രമല്ല, വല്ല ഉപജീവന മാർഗവും തേടി അങ്ങോട്ട് പോകുന്നവരെയും ഉപദ്രവിക്കാൻ പാടില്ല. അല്ലാഹുവിങ്കൽ നിന്നുള്ള അനുഗ്രഹവും പ്രീതിയും തേടിപ്പോകുക (يَبْتَغُونَ فَضْلًا مِّن رَّبِّهِمْ وَرِضْوَانًا) എന്ന വാക്കിൽ ഇതും ഉൾപ്പെടുമെന്ന് പല വ്യാഖ്യാതാക്കളും ചൂണ്ടിക്കാട്ടിയിരിക്കുന്നു. അൽബക്വറഃ 198-ാം വചനവും ഇതിനു പിൻബലം നൽകുന്നതായി കാണാം.

മേൽപറഞ്ഞ അഞ്ചു കാര്യങ്ങളും ഏറെക്കുറെ മുശ്രിക്കുകളും അംഗീകരിച്ചു വന്നിരുന്നു. അവർ അംഗീകരിച്ചു വന്നിരുന്ന ആ നല്ല കാര്യങ്ങൾ മുസ്ലിംകളും കർശനമായി പലിക്കേണ്ടതുണ്ട്, ജാഹിലിയ്യാ സമ്പ്രദായങ്ങളെന്നുവെച്ച് അവയെ അവഗണിച്ചുകൂടാ, കഅ്ബാ മന്ദിരത്തെ മാനിച്ചുകൊണ്ട് അങ്ങോട്ടു പോകുന്നവർ ആരായാലും -അക്കാലത്തെ സംബന്ധിച്ചിടത്തോളം അവർ മുശ്രിക്കുകളായിരുന്നാലും-അവരെ വിലക്കിക്കൂടാ എന്നൊക്കെ ഈ വചനം മുഖേന അല്ലാഹു അറിയിക്കുന്നു. ഹുദൈബിയ്യാ സന്ധിക്കു ശേഷം മുസ്ലിംകളും മുശ്രിക്കുകളും തമ്മിൽ സമാധാനം നിലവിലുള്ള കാലത്താണ് ഇതെല്ലാം അവതരിച്ചതെന്നു മുമ്പ് സൂചിപ്പിച്ചുവല്ലോ. നബി ﷺയും സ്വഹാബികളും ഉംറഃക്കുവേണ്ടി പുറപ്പെട്ടു ചെന്നപ്പോൾ ഹുദൈബിയ്യയിൽ വെച്ചു മുശ്രിക്കുകൾ അവരെ തടഞ്ഞതിനെത്തുടർന്നാണ് ആ സന്ധി ഉണ്ടായത്. അതുകൊണ്ട് അവർ ഇങ്ങോട്ടു ചെയ്തതുപോലെയുള്ള അക്രമങ്ങൾ അങ്ങോട്ടു ചെയ്യരുതെന്നു കൂടി ഇതിൽ അടങ്ങിയിട്ടുണ്ട്. ഇക്കാര്യം തുടർന്നുള്ള വാക്യങ്ങളിൽ അല്ലാഹു വ്യക്തമായിത്തന്നെ പറയുന്നുമുണ്ട്. എന്നാൽ, പിന്നീട് സ്ഥിതിഗതികൾ മാറിയ ശേഷം, മുശ്രിക്കുകൾ മസ്ജിദുൽ ഹറാമിനെ സമീപിക്കരുതെന്നും, അവർ അല്ലാഹുവിന്റെ പള്ളികളിൽ പെരുമാറിക്കൂടാ എന്നും കൽപനയുണ്ടായി. ഇത് ഹിജ്റഃ 9-ാം കൊല്ലത്തിലായിരുന്നു. ഇതിനെപ്പറ്റി സൂഃ ബറാഅത്തിൽ വെച്ച് കാണാവുന്നതാണ്. ان شاء الله

ഇഹ്റാമിലായിരിക്കെ വേട്ടയാടുവാൻ പാടില്ലെന്ന് കഴിഞ്ഞ വചനത്തിൽ സൂചിപ്പി

ച്ചുവല്ലോ. ഹലാലായിക്കഴിഞ്ഞാൽ-ഹജ്ജും ഉംറഃയും കഴിഞ്ഞു ഇഹ്റാമിൽ നിന്ന് ഒഴിവായാൽ-പിന്നെ ജന്തുക്കളെ വേട്ടയാടിപ്പിടിക്കുകയും തിന്നുകയും ചെയ്യുന്നതിനു വിരോധമില്ല. ഇതാണ് وَإِذَا حَلَلْتُمْ فَٱصْطَادُوا۟ (നിങ്ങൾ ഹലാലായാൽ വേട്ടയാടിക്കൊള്ളുക) എന്ന വാക്യത്തിൽ പറയുന്നത്. ഇത്രയും കാര്യങ്ങൾ പ്രസ്താവിച്ചശേഷം വളരെ പ്രധാനപ്പെട്ടതും, മനുഷ്യൻ സദാ ഓർമയിൽ വെച്ചിരിക്കേണ്ടതുമായ ചില ഉപദേശങ്ങൾ അല്ലാഹു സത്യവിശ്വാസികൾക്ക് നൽകുന്നു:-

(1) وَلَا يَجْرِمَنَّكُمْ شَنَـَٔانُ قَوْمٍ അതായത്, നിങ്ങളെ മസ്ജിദുൽ ഹറാമിലേക്ക് പ്രവേശിക്കുവാൻ അനുവദിക്കാതെ ഒരു ജനത (ക്വുറൈശി മുശ്രിക്കുകൾ) നിങ്ങളെ തടഞ്ഞുവെച്ച കാരണത്താൽ നിങ്ങൾക്ക് അവരോട് അമർഷവും വിദ്വേഷവും ഉണ്ടാകും. അതൊന്നും അതിക്രമം പ്രവർത്തിക്കുവാൻ നിങ്ങൾക്ക് പ്രേരണയാകുവാൻ പാടില്ല. അവർ ക്രമക്കേട് കാണിച്ചതുകൊണ്ട് നിങ്ങൾ ക്രമവിരുദ്ധമായി പ്രവർത്തിച്ചുകൂടാ എന്ന് താൽപര്യം. ഹുദൈബിയ്യയിൽ വെച്ച് മുശ്രിക്കുകൾ സത്യവിശ്വാസികളെ തടഞ്ഞുവെച്ച സംഭവമാണ് ഇവിടെ സത്യവിശ്വാസികളുടെ അമർഷത്തിന് കാരണമായി അല്ലാഹു എടുത്തു പറഞ്ഞത്. എന്നുവെച്ച് മറ്റേതെങ്കിലും കാരണവശാൽ ഒരു ജനതയോട് അമർഷമോ വിദ്വേഷമോ നേരിട്ടാൽ അതിക്രമം ചെയ്യുന്നതിനു വിരോധമില്ല എന്ന് കരുതിക്കൂടാ. അടുത്ത 9-ാം വചനത്തിൽ ഇക്കാര്യം കൂടുതൽ വിശദമായി പ്രസ്താവിച്ചു കാണാം.

(2) وَتَعَاوَنُوا۟ عَلَى ٱلْبِرِّ وَٱلتَّقْوَىٰ അതായത്, പുണ്യകരങ്ങളായ സൽക്കാര്യങ്ങളിലും, ദുഷ്കാര്യങ്ങൾ വർജ്ജിച്ച് അല്ലാഹുവിനോടുള്ള ഭയഭക്തി പാലിക്കുന്ന വിഷയത്തിലും സത്യവിശ്വാസികൾ അന്യോന്യം സഹായിച്ചും സഹകരിച്ചുംകൊണ്ടിരിക്കേണ്ടതാണ്. അതുംപോരാ;

(3) وَلَا تَعَاوَنُوا۟ عَلَى ٱلْإِثْمِ وَٱلْعُدْوَٰنِ അതായത്, കുറ്റകരവും അതിക്രമവുമായ കാര്യങ്ങളിലൊന്നും പരസ്പരം സഹായസഹകരണം ചെയ്യാതിരിക്കുകയും വേണം. സൽകാര്യങ്ങളിൽ സഹായ സഹകരണം നൽകുന്നത് ദുഷ്കാര്യങ്ങളിൽ പരസ്പരം സഹായിക്കുന്നതിനെയും, ദുഷ്കാര്യങ്ങളിൽ സഹകരിക്കാതിരിക്കുന്നത് സൽകാര്യങ്ങളിൽ സഹകരിക്കാതിരിക്കുന്നതിനെയും നീതീകരിക്കുകയില്ലെന്ന് ഓർക്കേണ്ടതുണ്ട്. നല്ല കാര്യങ്ങളിൽ സഹായസഹകരണം ചെയ്‌വാൻ കൽപിച്ചു മതിയാക്കാതെ, ചീത്ത കാര്യങ്ങളിൽ സഹായസഹകരണം ചെയ്യാതിരിക്കുകയും വേണമെന്ന് കൂടി കൽപ്പിച്ചിരിക്കുന്നത് അതാണ് ചൂണ്ടിക്കാട്ടുന്നത്.

ഹാ! എത്ര വിലപ്പെട്ട ഉപദേശങ്ങൾ!! അല്ലാഹുവിന്റെ ഈ മൂന്നു ഉപദേശങ്ങൾ മനുഷ്യസമുദായം സ്വീകരിച്ചുവന്നിരുന്നുവെങ്കിൽ, അക്രമവും അസമാധാനവും അതിരുകവിഞ്ഞ ഈ ഭൂലോകം നിശ്ചയമായും ശാന്തസുന്ദരമായ മറ്റൊരു ലോകമായി മാറുമായിരുന്നു! ഒരാൾ ശത്രുവായിരുന്നാലും നല്ല കാര്യങ്ങളിൽ അയാളുമായി സഹകരിക്കുക, ഒരാൾ മിത്രമായിരുന്നാലും ചീത്ത കാര്യങ്ങളിൽ അയാളുമായി സഹകരിക്കാതിരിക്കുക, അന്യരോടുള്ള വെറുപ്പും വിദ്വേഷവും അവരോടു ക്രമവിരുദ്ധമായി പ്രവർത്തിക്കുവാൻ കാരണമാകാതിരിക്കുക, ഇവയെല്ലാം കേവലം പുണ്യകർമങ്ങളും ഉൽകൃഷ്ട സ്വഭാവങ്ങളുമാണ് എന്നുള്ളതിനു പുറമെ, ശത്രുവെ മിത്രമാക്കുവാനും, മിത്രത്തെ നേർവഴിക്ക് തിരിക്കുവാനും കൂടി അവ സഹായിക്കുന്നു.

ചില നബി വചനങ്ങൾ ഇവിടെ അനുസ്മരിക്കുന്നത് സന്ദർഭോചിതമായിരിക്കും:

1. നബി ﷺ പറഞ്ഞു: 'അക്രമിയാകുമ്പോഴും അക്രമിക്കപ്പെട്ടവനാകുമ്പോഴും നീ നിന്റെ സഹോദരനെ സഹായിക്കുക'. അപ്പോൾ ചോദിക്കപ്പെട്ടു: 'അക്രമിക്കപ്പെട്ടവനായിരിക്കുമ്പോൾ എനിക്കവനെ സഹായിക്കാം. എന്നാൽ, അക്രമിയായിരിക്കുമ്പോൾ ഞാനവനെ എങ്ങിനെ സഹായിക്കും?'. തിരുമേനി ഉത്തരം പറഞ്ഞു: അവനെ നീ അക്രമത്തിൽ നിന്ന് തടയുകയും മുടക്കുകയും ചെയ്യണം. അതാണവന്നുള്ള സഹായം' (അ:ബു).

(2) നബി ﷺ പറഞ്ഞു: 'മനുഷ്യരുമായി സമ്പർക്കം പുലർത്തുകയും,അവരുടെ ഉപദ്രവത്തിൽ ക്ഷമ കൈക്കൊള്ളുകയും ചെയ്യുന്ന സത്യവിശ്വാസി, ജനങ്ങളുമായി സമ്പർക്കമുണ്ടാക്കുകയും,അവരുടെ ഉപദ്രവത്തിൽ ക്ഷമിക്കുകയും ചെയ്യാത്ത സത്യ വിശ്വാസിയെക്കാൾ വമ്പിച്ച പ്രതിഫലം ലഭിക്കുന്നവനാകുന്നു' (അ: തി).

3. 'ഒരു അക്രമിയെ സഹായിക്കുവാൻ വേണ്ടി-അവൻ അക്രമിയാണെന്നറിഞ്ഞും കൊണ്ട് അവന്റെകൂടെ വല്ലവനും നടക്കുന്ന പക്ഷം അവൻ ഇസ്‌ലാമിൽ നിന്നും പുറത്തുപോയി' (ത്വബ്റാനി). മേൽ പറഞ്ഞ ഉപദേശങ്ങൾക്കുശേഷം, അല്ലാഹുവിനെ സൂക്ഷിച്ചുകൊള്ളണമെന്നും, അല്ലാത്ത പക്ഷം അവൻ കഠിനമായ ശിക്ഷാ നടപടി എടുക്കുന്നതാണെന്നും അല്ലാഹു ഓർമിപ്പിക്കുന്നു. (وَٱتَّقُوا۟ ٱللَّهَ ۖ إِنَّ ٱللَّهَ شَدِيدُ ٱلْعِقَابِ)

حُرِّمَتْ عَلَيْكُمُ ٱلْمَيْتَةُ وَٱلدَّمُ وَلَحْمُ ٱلْخِنزِيرِ وَمَآ أُهِلَّ لِغَيْرِ ٱللَّهِ بِهِۦ وَٱلْمُنْخَنِقَةُ وَٱلْمَوْقُوذَةُ وَٱلْمُتَرَدِّيَةُ وَٱلنَّطِيحَةُ وَمَآ أَكَلَ ٱلسَّبُعُ إِلَّا مَا ذَكَّيْتُمْ

**《4》 നിങ്ങളുടെ മേൽ ശവവും രക്തവും, പന്നിമാംസവും, അല്ലാഹു അല്ലാത്തവർക്കുവേണ്ടി ശബ്ദം ഉയർത്തപ്പെട്ട [അറുക്കപ്പെട്ട]തും നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു; കുടുങ്ങി ച്ചത്തതും, തല്ലിക്കൊല്ലപ്പെട്ടതും, വീണു ചത്തതും, കുത്തേറ്റു ചത്തതും, ദുഷ്ടജന്തു തിന്നതും (നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു); നിങ്ങൾ അറുത്തതൊഴികെ**

وَمَا ذُبِحَ عَلَى ٱلنُّصُبِ

**ബലിപീഠത്തിങ്കൽ (അഥവാ പ്രതിഷ്ഠകളുടെ അടുക്കൽ)വെച്ച് അറുക്കപ്പെട്ടതും (നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു)-**

وَأَن تَسْتَقْسِمُوا۟ بِٱلْأَزْلَـٰمِ ۚ ذَٰلِكُمْ فِسْقٌ ۗ

**അമ്പുകോലുകൾ കൊണ്ടു നിങ്ങൾ ഓഹരി [ഭാഗ്യം] നോക്കലും (നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു). അത് തോന്നിയവാസമാകുന്നു.**

---

《4》 حُرِّمَتْ ഹറാം (നിഷിദ്ധം) ആക്കപ്പെട്ടിരിക്കുന്നു عَلَيْكُمُ നിങ്ങളുടെ മേൽ

ٱلْمَيْتَةُ ശവം, ചത്തത് وَٱلدَّمُ രക്തവും, ചോരയും وَلَحْمُ മാംസവും ٱلْخِنزِيرِ പന്നിയുടെ وَمَآ أُهِلَّ بِهِۦ ശബ്ദം ഉയർത്തപ്പെട്ടതും لِغَيْرِ ٱللَّهِ അല്ലാഹു അല്ലാത്തവർക്കുവേണ്ടി അതുമൂലം وَٱلْمُنْخَنِقَةُ കുടുങ്ങിച്ചത്തതും وَٱلْمَوْقُوذَةُ തല്ലി (അടിച്ചു)ക്കൊല്ലപ്പെട്ടതും وَٱلْمُتَرَدِّيَةُ (ഉയരത്തിൽ നിന്ന്) വീണു ചത്തതും وَٱلنَّطِيحَةُ കുത്തേറ്റു ചത്തതും أَكَلَ തിന്നതും ٱلسَّبُعُ ദുഷ്ടമൃഗം, കാട്ടുജീവി إِلَّا مَا യാതൊന്നൊഴികെ ذَكَّيْتُمْ നിങ്ങൾ അറുത്ത وَمَا ذُبِحَ അറുക്കപ്പെട്ടതും عَلَى ٱلنُّصُبِ നാട്ടപ്പെട്ടതിന്മേൽ, ബലിപീഠത്തിങ്കൽ, പ്രതിഷ്ഠക്കൽ വെച്ചു وَأَن تَسْتَقْسِمُوا۟ നിങ്ങൾ ഓഹരി (ഭാഗ്യം) നോക്കലും بِٱلْأَزْلَـٰمِ അമ്പുകോലുകൾ കൊണ്ട് ذَٰلِكُمْ അത്, അതൊക്കെ فِسْقٌ തോന്നിയവാസമാകുന്നു

---

ٱلْيَوْمَ يَئِسَ ٱلَّذِينَ كَفَرُوا۟ مِن دِينِكُمْ فَلَا تَخْشَوْهُمْ وَٱخْشَوْنِ ۚ

**ഇന്നത്തെ ദിവസം, നിങ്ങളുടെ മതത്തെക്കുറിച്ച് അവിശ്വസിച്ചവർ നിരാശപ്പെട്ടിരിക്കുകയാണ്. എനി, നിങ്ങൾ അവരെ പേടിക്കരുത്; എന്നെ പേടിക്കുകയും ചെയ്യുവിൻ.**

ٱلْيَوْمَ أَكْمَلْتُ لَكُمْ دِينَكُمْ وَأَتْمَمْتُ عَلَيْكُمْ نِعْمَتِى وَرَضِيتُ لَكُمُ ٱلْإِسْلَـٰمَ دِينًا ۚ فَمَنِ ٱضْطُرَّ فِى مَخْمَصَةٍ غَيْرَ مُتَجَانِفٍ لِّإِثْمٍ ۙ فَإِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿٣﴾

**ഇന്നു നിങ്ങൾക്ക് നിങ്ങളുടെ മതം ഞാൻ പൂർത്തിയാക്കിത്തന്നിരിക്കുന്നു. എന്റെ അനുഗ്രഹം നിങ്ങൾക്കു ഞാൻ പൂർണമാക്കിത്തരുകയുംചെയ്തിരിക്കുന്നു. മതമായി ഇസ്‌ലാമിനെ ഞാൻ നിങ്ങൾക്ക് തൃപ്തിപ്പെട്ടു തരുകയും ചെയ്തിരിക്കുന്നു. എനി, വല്ലവനും കുറ്റത്തിലേക്ക് ചായ്‌വ് കാണിക്കുന്നവനല്ലാത്ത നിലയിൽ പട്ടിണിയിൽ (പെട്ടു) നിർബന്ധിതനായിത്തീരുന്ന പക്ഷം, (അപ്പോൾ അതിനു വിരോധമില്ല). നിശ്ചയമായും, അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.**

---

ٱلْيَوْمَ ഇന്ന്, ഇന്നേ ദിവസം يَئِسَ നിരാശപ്പെട്ടിരിക്കുന്നു ٱلَّذِينَ كَفَرُوا അവിശ്വസിച്ചവർ مِن دِينِكُمْ നിങ്ങളുടെ മതത്തെപ്പറ്റി فَلَا تَخْشَوْهُمْ എനി (അതിനാൽ)അവരെ നിങ്ങൾ പേടിക്കരുത് وَٱخْشَوْنِ എന്നെ നിങ്ങൾ പേടിക്കുകയും ചെയ്യുവിൻ ٱلْيَوْمَ ഇന്ന്, ഈ ദിവസം أَكْمَلْتُ لَكُمْ നിങ്ങൾക്കു ഞാൻ പൂർത്തിയാക്കിത്തന്നു دِينَكُمْ നിങ്ങളുടെ മതം وَأَتْمَمْتُ ഞാൻ പൂർണമാക്കുകയും ചെയ്തു عَلَيْكُمْ നിങ്ങൾക്ക്, നിങ്ങളിൽ نِعْمَتِى

എന്റെ അനുഗ്രഹം **وَرَضِيتُ** ഞാൻ തൃപ്തിപ്പെടുകയും ചെയ്തിരിക്കുന്നു **لَكُمُ** നിങ്ങൾക്ക് **ٱلْإِسْلَٰمَ** ഇസ്‌ലാമിനെ **دِينًا** മതമായിട്ട് **فَمَنِ** എന്നാൽ (എനി) ആരെങ്കിലും, ഏതൊരുവൻ **ٱضْطُرَّ** അവൻ നിർബന്ധിതനായി, കഷ്ടപ്പെട്ടു **فِى مَخْمَصَةٍ** പട്ടിണിയിൽ, വല്ല പട്ടിണിയിലും **غَيْرَ مُتَجَانِفٍ** ചായ്‌വു കാണിക്കാത്തവനായിക്കൊണ്ട് **لِّإِثْمٍ** കുറ്റത്തിലേക്ക്, വല്ല കുറ്റത്തിലേക്കും **فَإِنَّ ٱللَّهَ** എന്നാൽ നിശ്ചയമായും അല്ലാഹു **غَفُورٌ** വളരെ പൊറുക്കുന്നവനാണ് **رَّحِيمٌ** കരുണാനിധിയാണ്.

---

2-ാം വചനത്തിൽ കാലിജന്തുക്കൾ നിങ്ങൾക്ക് അനുവദനീയമാക്കപ്പെട്ടിരിക്കുന്നവെന്ന് പറഞ്ഞപ്പോൾ, നിങ്ങൾക്ക് വഴിയെ ഓതിക്കേൾപ്പിക്കപ്പെടുന്നതൊഴികെ (إِلَّا مَا يُتْلَىٰ عَلَيْكُمْ) എന്ന് പറഞ്ഞിരുന്നുവല്ലോ. ഈ വചനത്തിൽ വിവരിക്കപ്പെട്ടവയാണ് അതുകൊണ്ട് ഉദ്ദേശിക്കുന്നത്. ഇതിൽ ഭക്ഷിക്കൽ നിഷിദ്ധമാക്കപ്പെട്ടതായി പ്രസ്താവിക്കപ്പെട്ട ആദ്യത്തെ നാലിനെയും ശവം, രക്തം, പന്നിമാംസം, അല്ലാഹു അല്ലാത്തവർക്കുവേണ്ടി ശബ്ദം ഉയർത്തപ്പെട്ടത് (അറുക്കപ്പെട്ടത്) എന്നിവയെ കുറിച്ചു സൂറത്തുൽ ബക്വറഃ 173 ൽ മുമ്പ് പ്രസ്താവിച്ചിട്ടുള്ളതാണ്. ആവശ്യമായ വിവരണവും അതിന്റെ വ്യാഖ്യാനത്തിൽ നാം നൽകിയിട്ടുണ്ട്. അതുകൊണ്ട് ഇവിടെ വീണ്ടും അതാവർത്തിക്കുന്നില്ല.

അവിടെ പ്രസ്താവിക്കപ്പെട്ടിട്ടില്ലാത്ത ചില വസ്തുക്കൾ കൂടി ഇവിടെ പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. ഇതാണവ:

(1) الْمُنْخَنِقَةُ (**കുടുങ്ങിച്ചത്തത്**). സ്വയം കുടുങ്ങിയതായാലും അല്ലെങ്കിലും ശരി. വല്ല കുടുക്കിലും പെട്ട് ശ്വാസം മുട്ടിച്ചത്തതെല്ലാം ഇതിൽ ഉൾപ്പെടുന്നു.

(2) الْمَوْقُوذَةُ (**തല്ലിക്കൊല്ലപ്പെട്ടത്**). വടി മുതലായ മൂർച്ചയില്ലാത്ത വസ്തുക്കൾക്കൊണ്ട് അടിയേറ്റു ചത്തത്.

(3) الْمُتَرَدِّيَةُ (**വീണു ചത്തത്**). ഉയരത്തുനിന്ന് കീഴ്പ്പോട്ടു വീണോ കിണർ മുതലായ കുണ്ടുകളിൽ വീണോ ചത്തവ.

(4) النَّطِيحَةُ (**കുത്തേറ്റു ചത്തത്**). മറ്റൊരു മൃഗം കുത്തിയതു കൊണ്ടോ പരസ്പരം കുത്തിയോ ചത്തത്.

(5) مَآ أَكَلَ ٱلسَّبُعُ (**ദുഷ്ടമൃഗം തിന്നത്**). നരി, ചെന്നായ മുതലായ ഹിംസ്ര ജീവികളുടെ ആക്രമണം കൊണ്ട് ജീവൻപോയത്. ഈ അഞ്ചും വാസ്തവത്തിൽ ശവത്തിന്റെ ചില ഇനങ്ങളാകുന്നു. സാധാരണ ഗതിയിൽ സ്വയം ചത്തതല്ലാതെ, ഇങ്ങിനെയുള്ള പ്രത്യേക കാരണങ്ങളാൽ ജീവനാശം വന്നവ ശവത്തിൽ ഉൾപ്പെടുമോ, എന്ന് സംശയിക്കപ്പെടാമല്ലോ. ആ സംശയം അസ്ഥാനത്താണെന്നത്രെ ഈ വിശദീകരണം കാട്ടിത്തരുന്നത്.

കുടുക്കിൽ അകപ്പെടുക മുതലായ മേൽപറഞ്ഞ ഏതെങ്കിലും ഒരു അപകടത്തിൽ പെട്ടെങ്കിലും ചത്തുപോകുംമുമ്പായിപിടിച്ചു അറുക്കുവാൻ കഴിഞ്ഞാൽ അത് നിഷി

ദ്ധമല്ല. അതാണ് إِلَّا مَا ذَكَّيْتُمْ (നിങ്ങൾ അറുത്തതൊഴികെ) എന്ന് പറഞ്ഞത്. പക്ഷേ, അറുക്കുമ്പോൾ ശരിക്ക് ജീവനുണ്ടായിരിക്കണം. അറുത്തശേഷം കൈകാലുകൾ കുടയുക, പിടക്കുക മുതലായ ലക്ഷണങ്ങൾ കണ്ടാൽ അറവു മൂലമാണ് ജീവൻ പോയതെന്ന് മനസ്സിലാക്കാം. ഇല്ലാത്തപക്ഷം അതു ശവത്തിൽ പെട്ടതായിരിക്കും. അറുത്താൽ വിരോധമില്ലെന്നുള്ളത് ആദ്യം പറഞ്ഞ നാലിനും ബാധകമല്ല. കാരണം അറവുകൊണ്ടു ജീവൻപോയത് ശവമായിരിക്കയില്ല. രക്തത്തെ സംബന്ധിച്ചിടത്തോളം അറവ് സാധ്യവുമല്ല. പന്നിയാകട്ടെ, അറുത്താലും ഇല്ലെങ്കിലും നിഷിദ്ധം തന്നെ, പന്നിമാംസം (لَحْمُ ٱلْخِنزِيرِ) എന്ന് പേരെടുത്തു പറഞ്ഞതിൽനിന്നുതന്നെ അത് മനസ്സിലാക്കാം. കൂടാതെ, അത് മ്ലേച്ഛമായതാണ് (فَإِنَّهُۥ رِجْسٌ) എന്നു 6:145 ൽ അല്ലാഹു അതിനെ വിശേഷിപ്പിച്ചിട്ടുമുണ്ട്. അല്ലാഹു അല്ലാത്തവരുടെ നാമത്തിൽ അറുക്കപ്പെട്ടതും, അല്ലാഹു അല്ലാത്തവരുടെ പേരിൽ നേർച്ചവഴിപാടാക്കപ്പെട്ടതും അങ്ങിനെതന്നെ. അത് ശിർക്കിൽ പെട്ടതാകകൊണ്ട് അറവു നിമിത്തം അതു അനുവദനീയമാകുവാൻ പോകുന്നില്ല. അറവുമൂലം ആ ശിർക്കിനെ ദൃഢപ്പെടുത്തലായിരിക്കും ഉണ്ടായിത്തീരുക.

സൂറത്തുൽ ബക്വറഃയിലും മറ്റും പ്രസ്താവിക്കപ്പെട്ടിട്ടില്ലാത്ത ഒരു പുതിയ ഇനമാണ് ഇവിടെ 10-ാമത്തെതായി പ്രസ്താവിക്കപ്പെട്ടിരിക്കുന്ന مَا ذُبِحَ عَلَى ٱلنُّصُبِ (ബലിപീഠത്തിൽ അറുക്കപ്പെട്ടത്). ജാഹിലിയ്യാ കാലത്ത് കഅ്ബഃയുടെ ചുറ്റുപാടിലായി കുറേ കല്ലുകൾ പ്രതിഷ്ഠിക്കപ്പെട്ടിരുന്നു. വിഗ്രഹങ്ങൾക്ക് വഴിപാടായി അറുക്കപ്പെടുന്ന ബലിമൃഗങ്ങൾ ആ കല്ലുകളുടെ അടുക്കൽ വെച്ചാണ് അറുക്കപ്പെട്ടിരുന്നത്. ഇത്തരം 360 കല്ലുകൾ അന്നവിടെ പ്രതിഷ്ഠിക്കപ്പെട്ടിരുന്നുവത്രെ. ഇന്നും ക്ഷേത്രങ്ങളിൽ ബലികർമങ്ങൾ നടത്തുവാനായി സ്ഥാപിക്കപ്പെട്ട ബലിപീഠങ്ങൾ കാണാം. ചില മഹാത്മാക്കളുടെ ക്വബ്ർ സ്ഥാനങ്ങളിലേക്ക് ആട്, കോഴി മുതലായവയെ നേർച്ചനേരുകയും, അവിടെ കൊണ്ടുപോയി അറുക്കുകയും ചെയ്യുന്ന ഒരു സമ്പ്രദായം അന്ധവിശ്വാസത്തിൽ അടിയുറച്ച ചില മുസ്ലിംകൾക്കിടയിലും പതിവുണ്ട്. ഇതെല്ലാം ഈ ഇനത്തിൽ ഉൾപെട്ടതും തനി നിഷിദ്ധവുമാകുന്നു.

مَآ أُهِلَّ لِغَيْرِ ٱللَّهِ بِهِۦ (അല്ലാഹു അല്ലാത്തവർക്ക് വേണ്ടി ശബ്ദം ഉയർത്തപ്പെട്ടത്) എന്ന് പറഞ്ഞത് കൊണ്ടുദ്ദേശ്യം അല്ലാഹു അല്ലാത്തവരുടെ പേരിൽ അറുക്കപ്പെട്ടവയും അല്ലാഹു അല്ലാത്തവർക്ക് നേർച്ചയാക്കപ്പെട്ടവയുമാണെന്ന് സൂറത്തുൽ ബക്വറഃയിൽ വെച്ചു നാം കണ്ടുവല്ലോ. എന്നിരിക്കെ, അതുകൊണ്ടു മതിയാക്കാതെ مَا ذُبِحَ عَلَى ٱلنُّصُبِ (ബലിപീഠത്തിങ്കൽ വെച്ച് അറുക്കപ്പെട്ടവയും) എന്നുകൂടി പറഞ്ഞതിൽനിന്ന് ഒരു കാര്യം വ്യക്തമാകുന്നു. അതായത്; ബലി പീഠങ്ങളിലോ, ആ പേരു പറയപ്പെടുകയില്ലെങ്കിലും ബലി പീഠത്തിന്റെ സ്ഥാനം കൽപിക്കപ്പെടുന്ന മറ്റു സ്ഥലങ്ങളിലോ വെച്ച് അറുക്കപ്പെടുന്ന പക്ഷം ആ അറുക്കപ്പെടുന്ന വസ്തു അതേ കാരണം കൊണ്ടുമാത്രം ഹറാമായി (നിഷിദ്ധമായി)രിക്കുന്നതാണ്. അറുക്കുമ്പോൾ അല്ലാഹുവിന്റെ പേര് പറഞ്ഞുവോ ('ബിസ്മി' ചൊല്ലിയോ) ഇല്ലേ എന്നോ, അല്ലാഹുവിനോടുള്ള വഴിപാടായി അറുക്കപ്പെട്ടതാണോ അല്ലേ എന്നോ ഉള്ള വ്യത്യാസത്തിനൊന്നും ഇവിടെ പരിഗണനയില്ല. ഇമാം ഇബ്നു കഥീർ (റ) മുതലായവർ ഈ സംഗതി ഇവിടെ പ്രത്യേകം ചൂണ്ടിക്കാട്ടിയത് ശ്രദ്ധേയമാകുന്നു.

അറബികൾക്കിടയിൽ ഭക്ഷിക്കുക പതിവുണ്ടായിരുന്ന മ്ലേച്ഛങ്ങളായ ഈ പത്തു

വസ്തുക്കളെ നിഷിദ്ധങ്ങളായി പ്രഖ്യാപിച്ചതിനെത്തുടർന്ന് അവരിൽ പതിവുണ്ടായിരുന്ന മറ്റൊരു ദുരാചാരത്തെയും അല്ലാഹു നിഷിദ്ധമാക്കി പ്രഖ്യാപിക്കുന്നു. അതാണ് وَأَن تَسْتَقْسِمُوا۟ بِٱلْأَزْلَـٰمِ (അമ്പുകോലുകൾകൊണ്ട് ഓഹരി നോക്കലും-അഥവാ ഭാഗ്യ നിർഭാഗ്യവും ഗുണദോഷവും പരീക്ഷിക്കലും) എന്നു പറഞ്ഞത്. ഇതിന്റെ രൂപത്തെപ്പറ്റി ഒന്നിലധികം പ്രകാരത്തിലുള്ള നിവേദനങ്ങൾ കാണാം. മൊത്തത്തിൽ അതിന്റെ രൂപം ഇങ്ങിനെയാണ്: മുൻഭാഗത്ത് മുനയും, പിൻഭാഗത്തു തൂവലും ഘടിപ്പിക്കാത്ത അമ്പിൻ തണ്ടുപോലെയുള്ള അൽപം കൊള്ളിക്കഷ്ണങ്ങളും ഓരോന്നിലും ചില പ്രത്യേക അടയാളങ്ങളും വെച്ചിരിക്കും. അവ കൂട്ടിക്കിലുക്കി അതിൽ നിന്ന് ഒരു കൊള്ളി എടുക്കുക. അതിന്മേലുള്ള അടയാളത്തെ അടിസ്ഥാനമാക്കി ഭാഗ്യ നിർഭാഗ്യങ്ങളും ഉദ്ദിഷ്ട കാര്യങ്ങളുടെ ഗുണദോഷ ഫലങ്ങളും തീരുമാനിക്കുക. അതിനുള്ള അംഗീകൃതവും മതപരവുമായ ഒരു മാർഗമായിട്ടാണ് അവർ ഇതിനെ കണക്കായിരുന്നത്. അന്ധവിശ്വാസവും പ്രശ്നം നോക്കലുമാണിതെന്ന് മാത്രമല്ല, വിഗ്രഹങ്ങളുടെ ആശീർവാദങ്ങളോടു കൂടിയാണിത് നടത്തപ്പെടുന്നതും. ഇതൊക്കെ സൂചിപ്പിച്ചുകൊണ്ടാണ് അതിനെപ്പറ്റി ذَٰلِكُمْ فِسْقٌ (അത് തോന്നിയവാസമാണ്) എന്ന് അല്ലാഹു പ്രസ്താവിച്ചത്. ഈ വാക്ക് മേൽ പറഞ്ഞ പത്തു വസ്തുക്കളെയും ചൂണ്ടിക്കൊണ്ടുള്ളതായിരിക്കുവാനും സാധ്യതയുണ്ട്. അപ്പോൾ, അവയിൽ ഓരോന്നും ഉപയോഗിക്കുന്നത് തോന്നിയവാസമാണ് എന്നായിരിക്കും അർത്ഥം.

ഒന്നിലധികം പേർക്ക് തുല്യമായ അവകാശമോ അർഹതയോ ഉള്ള ഒരു വിഷയത്തിൽ-ഏതെങ്കിലും ചിലർക്ക് മുൻഗണന നൽകുവാൻ പ്രത്യേക കാരണം ഇല്ലാത്തപ്പോൾ-അതിൽ നേരിടുന്ന തർക്കത്തിനൊരു പരിഹാരമായി ചിലപ്പോൾ നറുക്കെടുപ്പു നടത്തുന്നതിന് ഇസ്‌ലാമിൽ അംഗീകാരം നൽകപ്പെട്ടിട്ടുണ്ട്. ഉദാഹരണമായി, നമസ്കാരത്തിൽ 'ഇമാമത്തിന്' (നേതൃത്വം വഹിക്കുന്നതിന്) ഒരേതരത്തിൽ അർഹരായ ഒന്നിലധികം ആളുകളുണ്ടായിരിക്കുകയും തർക്കം നേരിടുകയും ചെയ്താൽ നറുക്കുമൂലം അവരിൽ ഒരാളെ തീർച്ചപ്പെടുത്താവുന്നതാണ്. എന്നാൽ, ഏതെങ്കിലും കാര്യത്തിന്റെയോ, ആളുടെയോ ഭാഗ്യ നിർഭാഗ്യങ്ങളെയോ, ഗുണദോഷങ്ങളെയോ നിർണയിക്കുവാനുള്ള മാർഗമായി അത് അംഗീകരിക്കപ്പെട്ടിട്ടില്ല. അങ്ങിനെയുള്ള എല്ലാ തരം നറുക്കെടുപ്പുകളും, ഷോടതി, ചൂതാട്ടം, പ്രശ്നംവെക്കൽ, ശകുനംനോക്കൽ, ജോത്സ്യം പറയൽ മുതലായവയും ഇസ്‌ലാമിൽ വിരോധിക്കപ്പെട്ടവയാകുന്നു. (93, 94 വചനങ്ങളിൽ കൂടുതൽ വിവരം കാണാം)

ഒരു കാര്യത്തിൽ പ്രവേശിക്കുന്നത് നന്നായിരിക്കുമോ ഇല്ലേ എന്ന് മുൻകൂട്ടി അറിയുവാനുള്ള സാഹചര്യങ്ങളില്ലാത്തപ്പോൾ, വേണ്ടപ്പെട്ടത് തോന്നിപ്പിച്ചു തരുവാനും, അതിൽ സഹായം നൽകുവാനും വേണ്ടി അല്ലാഹുവിനോട് പ്രാർത്ഥിക്കുക. ഇതാണ് ഒരു മുസ്‌ലിമിനു ചെയ്‌വാനുള്ളത്. ഇതിനു ഏറ്റവും നല്ല രൂപം ഇന്നതാണെന്ന് നബി ﷺ നമുക്ക് പഠിപ്പിച്ചു തന്നിട്ടുമുണ്ട്. രണ്ടു റക്അത്ത് സുന്നത്ത് (നിർബന്ധമായി നിശ്ചയിക്കപ്പെടാത്ത നമസ്കാരം) നമസ്കരിക്കുക; അതിനു ശേഷം അവനവൻ ഉദ്ദേശിക്കുന്ന കാര്യം യഥാർത്ഥത്തിൽ നല്ലതാണെങ്കിൽ അതിനു വേണ്ടുന്ന സഹായം നൽകുവാനും, അല്ലാത്തപക്ഷം അതിൽ നിന്ന് തന്നെ ഒഴിവാക്കിത്തരുവാനും അല്ലാഹുവിനോട് ഹൃദയംഗമമായി പ്രാർത്ഥിക്കുക. ഇതാണതിന്റെ ചുരുക്കം. ഇമാം അഹ്മദ്, ബുഖാരി (റ) മുതലായ പ്രധാന ഹദീഥ് പണ്ഡിതന്മാർ രേഖപ്പെടുത്തിയിട്ടുള്ള ആ ഹദീഥും, നബി ﷺ പഠിപ്പിച്ചു തന്ന ആ പ്രാർത്ഥനയുടെ മൂലവും പൂർണ രൂപവും

അടക്കം സൂഃ ക്വസ്വസ് 68-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ ഉദ്ധരിച്ചിട്ടുണ്ട്. അവിടെ നോക്കുക.

സത്യവിശ്വാസികളെ സംബന്ധിച്ച് വളരെയേറെ സന്തോഷകരമായ രണ്ടു കാര്യങ്ങളാണ് പിന്നീട് അല്ലാഹു ഈ വചനത്തിൽ അറിയിക്കുന്നത്.

(1) അവിശ്വാസികൾ ഇന്ന് നിങ്ങളുടെ മതത്തെ സംബന്ധിച്ചു നിരാശപ്പെട്ടിരിക്കുന്നു. എനി, നിങ്ങൾ അവരെ പേടിക്കേണ്ട, എന്നെ-അതെ, എന്നെ മാത്രം-പേടിച്ചുകൊള്ളുക (ٱلْيَوْمَ يَئِسَ ٱلَّذِينَ كَفَرُوا۟...) അതായത്, നിങ്ങളുടെ മതത്തെ കുറേ കഴിയുമ്പോൾ നിങ്ങൾ കയ്യൊഴിച്ചേക്കും, അല്ലെങ്കിൽ അതിൽ കുറേയൊക്കെ വിട്ടുവീഴ്ചകൾക്ക് നിങ്ങൾ തയ്യാറായേക്കും എന്നിങ്ങനെ പല പ്രതീക്ഷകളും ആശകളും അവിശ്വാസികൾ വെച്ചു പുലർത്തിയിരുന്നു. അതെല്ലാം ഇപ്പോൾ അവർക്ക് നഷ്ടപ്പെട്ടിരിക്കയാണ്. നിങ്ങൾ ഒരിക്കലും ഇസ്‌ലാമിനെ കയ്യൊഴിക്കുകയോ, അവരുടെ മതത്തിലേക്കു മടങ്ങുകയോ ചെയ്കയില്ല; ഇസ്‌ലാമിനെ നശിപ്പിക്കുവാനോ നിങ്ങളെ ഉന്മൂലനം ചെയ്യുവാനോ അവർക്ക് സാധ്യമല്ല! അവർക്കുവേണ്ടി മതത്തിൽ ഒരു വിട്ടുവീഴ്ചക്കും നിങ്ങൾ തയ്യാറാകുകയില്ല എന്നൊക്കെ അവർക്കിപ്പോൾ ബോധ്യമായിക്കഴിഞ്ഞിട്ടുണ്ട്. അവരുടെ ശൗര്യവും, വീര്യവുമെല്ലാം നശിച്ചു പരാജയബോധം വന്നു കഴിഞ്ഞിരിക്കുന്നു. അതുകൊണ്ട് മേലിൽ അവരെപ്പറ്റി നിങ്ങൾ പേടിക്കേണ്ടതായി ഒന്നുമില്ല. എന്നാൽ, അല്ലാഹുവിനെക്കുറിച്ചുള്ള പേടി കൈവിടുകയും അരുത്. അവൻ നിങ്ങളെ സഹായിക്കുകയും കൂടുതൽ ശക്തിപ്പെടുത്തുകയും ചെയ്യും എന്ന് താൽപര്യം. ഈ വചനം അവതരിക്കുമ്പോൾ അറേബ്യ മുഴുവനും ഇസ്‌ലാമിന് അധീനമായിക്കഴിഞ്ഞിട്ടുണ്ടെന്ന് താഴെ ഉദ്ധരിക്കുന്ന ഉമർ (റ)ന്റെ പ്രസ്താവനയിൽ നിന്ന് മനസ്സിലാക്കാം. നബി ﷺ ഒരിക്കൽ ഇങ്ങനെ പറയുകയുണ്ടായി: 'നമസ്കരിക്കുന്ന ആളുകൾ (സത്യവിശ്വാസികൾ) അറേബ്യാ ദ്വീപിൽ പിശാചിനെ ആരാധിക്കുന്നതിനെക്കുറിച്ച് അവൻ നിരാശപ്പെട്ടിട്ടുണ്ട്. പക്ഷേ, അവർക്കിടയിൽ വഴക്കടിപ്പിക്കുന്നതിൽ (അവന്റെ ആശ നശിച്ചിട്ടില്ല)' (മുസ്‌ലിം).

(2) ഇന്ന് നിങ്ങൾക്ക് നിങ്ങളുടെ മതം ഞാൻ പൂർത്തിയാക്കി തന്നിരിക്കുന്നു. എന്റെ അനുഗ്രഹം ഞാൻ നിങ്ങളിൽ പരിപൂർണമാക്കുകയും, ഇസ്‌ലാമിനെ ഞാൻ നിങ്ങൾക്ക് മതമായി തൃപ്തിപ്പെട്ടു തരുകയും ചെയ്തിരിക്കുന്നു. (ٱلْيَوْمَ أَكْمَلْتُ لَكُمْ دِينَكُمْ ...) ഏതൊരു മതത്തെ ലോകത്ത് നിലനിറുത്തുവാൻ വേണ്ടി സത്യവിശ്വാസികൾ ചരിത്രത്തിൽ ഇണകാണാത്ത കഷ്ടനഷ്ടങ്ങൾ ഇതഃപര്യന്തം സഹിച്ചുകൊണ്ടിരുന്നുവോ ആ മതത്തെ-ഇസ്‌ലാമിനെ-അല്ലാഹു അവർക്ക് ഇപ്പോൾ പൂർത്തിയാക്കികൊടുത്തിരിക്കുകയാണ്. അഥവാ മതത്തിൽ ആവശ്യമായ സർവ്വ നിയമ നിർദ്ദേശങ്ങളും പ്രശ്ന പരിഹാരങ്ങളും ഇപ്പോൾ നൽകിക്കഴിഞ്ഞിരിക്കുന്നു. അതിൽ എനി ഒന്നും കൂട്ടുകയോ കുറക്കുകയോ ചെയ്യേണ്ടതില്ല. ഒരു റസൂലോ വേദഗ്രന്ഥമോ എനി വരേണ്ടുന്ന ആവശ്യവുമില്ല. കാലദേശ വ്യത്യാസം കൂടാതെ മനുഷ്യ നന്മക്കാവശ്യമായതെല്ലാം അവതരിപ്പിച്ചു തന്നിരിക്കുന്നു. ലോകത്ത് മതങ്ങൾ പലതുണ്ടെങ്കിലും അല്ലാഹു ഇഷ്ടപ്പെടുന്ന മതം ഇസ്‌ലാം ഒന്നു മാത്രമാണ്. അത് നൽകുക വഴി അവന്റെ പരിപൂർണമായ അനുഗ്രഹം അതിന്റെ അനുയായികളായ നിങ്ങൾക്ക് കിട്ടിക്കഴിഞ്ഞിരിക്കുന്നു. അതിലുപരിയായി ഒരനുഗ്രഹവും മനുഷ്യർക്ക് ലഭിക്കുവാനില്ല. എല്ലാ നന്മയുടെയും വിജയത്തിന്റെയും ഉറവിടം അതാണ്. എന്നൊക്കെയുള്ള സന്തോഷവാർത്തകളാണ് ഇതിൽ

അടങ്ങിയിരിക്കുന്നത്. ഈ വചനം അവതരിച്ചതിനു ശേഷം ഏതാനും ചില ക്വുർആൻ സൂക്തങ്ങളൊക്കെ അവതരിച്ചിട്ടുണ്ടെങ്കിലും നിയമപരമായ പുതിയ വിധികളൊന്നും പിന്നീട് അവതരിക്കുകയുണ്ടായിട്ടില്ല.

അഹ്മദ്, ബുഖാരി, മുസ്‌ലിം (റ) മുതലായവർ ഇപ്രകാരം നിവേദനം ചെയ്തിരിക്കുന്നു: യഹൂദനായ ഒരാൾ ഉമർ (റ)ന്റെ അടുക്കൽ വന്നിട്ടു പറഞ്ഞു: 'അമീറുൽ മുഅ്മിനീൻ! നിങ്ങളുടെ ഗ്രന്ഥത്തിൽ നിങ്ങൾ ഒരു ആയത്ത് (സൂക്തം) ഓതി വരുന്നു. യഹൂദികളായ ഞങ്ങൾക്കായിരുന്നു അതു അവതരിച്ചതെങ്കിൽ ഞങ്ങൾ ആ ദിവസത്തെ ഒരു ഉൽസവ ദിവസമാക്കുമായിരുന്നു'. ഉമർ (റ) ചോദിച്ചു: 'ഏത് ആയത്താണത്?' യഹൂദൻ മറുപടി പറഞ്ഞു ٱلْيَوْمَ أَكْمَلْتُ لَكُمْ الخ എന്നുള്ളതാണത്.' അപ്പോൾ ഉമർ (റ) പറഞ്ഞു: 'റസൂൽ ﷺ തിരുമേനിക്ക് ഈ ആയത്ത് അവതരിച്ച ദിവസവും, അവതരിച്ച നാഴികയും എനിക്ക് തീർച്ചയായും അറിയാം. അറഫാ ദിവസവും ഒരു വെള്ളിയാഴ്ച വൈകുന്നേരവുമാണത് അവതരിച്ചത്. ഞങ്ങളെ സംബന്ധിച്ചേടത്തോളം അതിനായി ഒരു പുതിയ ഉൽസവ ദിവസം എനി ഏർപ്പെടുത്തേണ്ടുന്ന ആവശ്യമില്ല. അറഫാ ദിവസവും, വെള്ളിയാഴ്ച ദിവസവും മുസ്‌ലിംകൾക്ക് മുമ്പേ ആഘോഷ ദിവസങ്ങളാണ് എന്നത്രെ ഉമർ (റ) പറഞ്ഞതിന്റെ സാരം. ഹിജ്റഃ 9-ാം കൊല്ലത്തിൽ ഉണ്ടായ നബി ﷺയുടെ ഹജ്ജത്തുൽ വിദാഉ് (حجة الوداع) എന്ന വിശ്രുത ഹജ്ജിലായിരുന്നു ഇതിന്റെ അവതരണം. അന്നത്തെ അറഫാദിനം വെള്ളിയാഴ്ചയായിരുന്നു താനും. ഈ വചനം അവതരിച്ചതിനു ശേഷം നബി തിരുമേനി ﷺ 81 ദിവസമേ ജീവിച്ചിരുന്നിട്ടുള്ളൂ വെന്ന് ഇബ്നു ജരീറും (റ) മറ്റും രിവായത്ത് ചെയ്തിരിക്കുന്നു.

ഭക്ഷിക്കുവാൻ പാടില്ലാത്ത വസ്തുക്കളെപ്പറ്റി വിവരിച്ചതിനെ തുടർന്നാണല്ലോ ഈ രണ്ടു കാര്യങ്ങളും അല്ലാഹു അറിയിച്ചിരിക്കുന്നത്. അപ്പോൾ അതിനു മുമ്പവതരിച്ച നിയമങ്ങൾ പൊതുവിലും, ഈ നിയമം പ്രത്യേകിച്ചും മാറ്റം വരാത്തതാണെന്നും അലംഘനീയമാണെന്നും വന്നു. എനി, വല്ല പരിതഃസ്ഥിതിയിലും ആ നിഷിദ്ധമായ വസ്തുക്കളല്ലാതെ മറ്റൊന്നും ഭക്ഷിക്കുവാൻ കിട്ടാതെ പട്ടിണി കിടന്നു കഷ്ടപ്പെടേണ്ടിവന്നാൽ എന്തു ചെയ്യും? ഇതിനുള്ള മറുപടികൂടി നൽകിക്കൊണ്ടാണ് അല്ലാഹു ഈ വചനം അവസാനിപ്പിക്കുന്നത്. فَمَنِ ٱضْطُرَّ فِى مَخْمَصَةٍ ..... غَفُورٌ رَّحِيمٌ (വല്ലവനും കുറ്റത്തിലേക്ക് ചായ്‌വു കാണിക്കുന്നവനല്ലാത്ത നിലക്ക് പട്ടിണിയിൽപെട്ടു നിർബന്ധിതനായി ത്തീർന്നാൽ, അപ്പോൾ അല്ലാഹു പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു) അങ്ങനെ നിർബന്ധിതാവസ്ഥയിൽപെട്ടു കഷ്ടപ്പെടുന്ന പക്ഷം, ഒരു കരുതിക്കൂട്ടലോ താൽപര്യമെടുക്കലോ ഇല്ലാതെ അത്യാവശ്യമായ അളവിൽ മാത്രം ആ നിഷിദ്ധ വസ്തുക്കൾ ഏതെങ്കിലും ഉപയോഗിച്ചുകൊള്ളുന്നതിന് വിരോധമില്ല. അതു അല്ലാഹു പൊറുത്തുകൊടുക്കും . അവൻ കരുണയുള്ളവനാണല്ലോ എന്ന് സാരം. ഇവിടെ غَيْرَ مُتَجَانِفٍ لِّإِثْمٍ (കുറ്റത്തിലേക്ക് ചായ്‌വ് കാണിക്കുന്നവനായിട്ടല്ലാതെ) എന്ന് പറഞ്ഞതിന്റെ സ്ഥാനത്ത് സൂഃ ബക്വറഃ 173 ൽ ഉള്ളത് غَيْرَ بَاغٍ وَلَا عَادٍ (നിയമലംഘനം കാംക്ഷിക്കുന്നവനും അതിരുവിട്ടവനുമല്ലാത്ത നിലയിൽ) എന്നാകുന്നു. രണ്ടും ഒരേ സാരത്തിൽ കലാശിക്കുന്നു. കുറ്റകരമായ വല്ല പ്രവർത്തനങ്ങളിലും ഏർപ്പെട്ടതു നിമിത്തം ഉണ്ടായിത്തീരുന്ന നിർബന്ധിതാവസ്ഥയിൽ ഈ ഇളവ് അനുവദിക്കപ്പെടുകയില്ലെന്ന് ഈ വാക്കുകളെ ആധാരമാക്കി ഇമാം ശാഫിഈ (റ) മുതലായ ചില മഹാന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. ഈ അഭിപ്രായം പ്രത്യക്ഷത്തിൽ ശരിയാണ്.

പക്ഷേ-ഇബ്നുജരീർ (റ) മുതലായവർ ചൂണ്ടിക്കാട്ടിയതുപോലെ-ജീവൻപോലും അപകടത്തിലാകുമാറ് കുറ്റകൃത്യം ചെയ്തതു തെറ്റു തന്നെ. എങ്കിലും നിഷിദ്ധമായ വസ്തുക്കളെ ഉപയോഗിച്ചിട്ടെങ്കിലും അതിൽ നിന്നു രക്ഷപ്പെടുവാൻ മാർഗമുള്ളപ്പോൾ അത് ഉപയോഗിക്കാതെ ആത്മഹത്യക്ക് വിധേയനാകുന്നതു മറ്റൊരു തെറ്റുംകൂടിയായിരിക്കുമല്ലോ.

അനിവാര്യമായ ഘട്ടത്തിൽ ചെയ്തുപോകുന്ന ആ തെറ്റ് പൊറുത്തുകൊടുക്കുന്നവനാണ് അല്ലാഹു എന്ന് പറഞ്ഞു മതിയാക്കാതെ, അവൻ കരുണാനിധിയാണ് എന്നുകൂടി പറഞ്ഞിരിക്കുന്നത് നോക്കുക. അവന്റെ കാരുണ്യാധിക്യംകൊണ്ടാണ് ഇങ്ങിനെയുള്ള ഇളവ് നൽകുന്നതെന്നും, മനുഷ്യനെ കഷ്ടപ്പെടുത്തി ഞെരുക്കുവാൻ അവൻ ഉദ്ദേശിക്കുന്നില്ലെന്നുമാണ് അത് സൂചിപ്പിക്കുന്നത്. ഒരു ഹദീഥിൽ നബി ﷺ പറയുന്നു: 'നിശ്ചയമായും, അല്ലാഹുവിനോട് അനുസരണക്കേട് കാണിക്കുന്നതിനെ അവൻ വെറുക്കുന്നതുപോലെ, അവന്റെ ഇളവു (വിട്ടുവീഴ്ച)കളെ സ്വീകരിക്കുന്നതിനെ അവൻ ഇഷ്ടപ്പെടുകയും ചെയ്യുന്നു' (അ, ഇബ്നു ഹിബ്ബാൻ)

يَسْـَٔلُونَكَ مَاذَآ أُحِلَّ لَهُمْ ۖ قُلْ أُحِلَّ لَكُمُ ٱلطَّيِّبَٰتُ ۙ وَمَا عَلَّمْتُم مِّنَ ٱلْجَوَارِحِ مُكَلِّبِينَ تُعَلِّمُونَهُنَّ مِمَّا عَلَّمَكُمُ ٱللَّهُ ۖ

**﴿5﴾ (നബിയേ) എന്താണ് അവർക്ക് അനുവദിക്കപ്പെട്ടിരിക്കുന്നത് എന്ന് അവർ നിന്നോട് ചോദിക്കുന്നു. പറയുക:- (നല്ല) വിശിഷ്ടമായ വസ്തുക്കൾ നിങ്ങൾക്ക് അനുവദിക്കപ്പെട്ടിരിക്കുന്നു. അല്ലാഹു നിങ്ങൾക്ക് പഠിപ്പിച്ചുതന്നതിൽ നിന്ന് (ചിലത്) പഠിപ്പിച്ചുകൊണ്ട് നിങ്ങൾ നായാട്ട് പരിശീലിപ്പിക്കുന്ന നിലയിൽ വേട്ട ജന്തുക്കളിൽപെട്ട വല്ലതിനെയും നിങ്ങൾ പഠിപ്പിക്കുന്നതായാൽ,**

فَكُلُوا۟ مِمَّآ أَمْسَكْنَ عَلَيْكُمْ وَٱذْكُرُوا۟ ٱسْمَ ٱللَّهِ عَلَيْهِ ۖ وَٱتَّقُوا۟ ٱللَّهَ ۚ

**അപ്പോൾ, അവ നിങ്ങൾക്കായി പിടിച്ചു തന്നതിൽനിന്നും നിങ്ങൾ തിന്നുകൊള്ളുവിൻ, അതിൽ അല്ലാഹുവിന്റെ നാമം നിങ്ങൾ പറയുകയും ചെയ്യുവിൻ. നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യണം.**

إِنَّ ٱللَّهَ سَرِيعُ ٱلْحِسَابِ ﴿٤﴾

**നിശ്ചയമായും, അല്ലാഹു വേഗം വിചാരണ നടത്തുന്നവനാകുന്നു.**

---

﴾5﴿ يَسْأَلُونَكَ അവർ നിന്നോട് ചോദിക്കുന്നു, ചോദിക്കും مَاذَا എന്താണ് أُحِلَّ لَهُمْ അവർക്ക് അനുവദിക്കപ്പെട്ടിരിക്കുന്നു قُلْ നീ പറയുക أُحِلَّ لَكُمُ നിങ്ങൾക്ക് അനുവദിക്കപ്പെട്ടിരിക്കുന്നു الطَّيِّبَاتُ നല്ല (ശുദ്ധമായ-വിശിഷ്ട) വസ്തുക്കൾ وَمَا عَلَّمْتُمْ

നിങ്ങൾ പഠിപ്പിക്കുന്നത്, വല്ലതിനെയും പഠിപ്പിച്ചാൽ مِنَ الْجَوَارِحِ വേട്ട ജന്തുക്കളിൽ നിന്ന് مُكَلِّبِينَ നായാട്ട് പരിശീലിപ്പിക്കുന്നവരായി تُعَلِّمُونَهُنَّ അവയെ നിങ്ങൾ പഠിപ്പിച്ചുകൊണ്ട് مِمَّا عَلَّمَكُمُ നിങ്ങളെ പഠിപ്പിച്ചതിൽ നിന്ന് اللَّهُ അല്ലാഹു فَكُلُوا എന്നാൽ നിങ്ങൾ തിന്നുകൊള്ളുവിൻ مِمَّا أَمْسَكْنَ അവ പിടിച്ച (പിടിച്ചു തന്ന)തിൽ നിന്ന് عَلَيْكُمْ നിങ്ങൾക്ക്, നിങ്ങളുടെ പേരിൽ وَاذْكُرُوا നിങ്ങൾ പറയുക (സ്മരിക്കുക)യും ചെയ്‌വിൻ اسْمَ اللَّهِ അല്ലാഹുവിന്റെ നാമം عَلَيْهِ അതിൽ, അതിന്റെ മേൽ وَاتَّقُوا നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുക اللَّهَ അല്ലാഹുവിനെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു سَرِيعُ വേഗമുള്ളവനാണ് الْحِسَابِ വിചാരണ

---

കഴിഞ്ഞ വചനത്തിൽ ഭക്ഷിക്കൽ ഹറാമായ (നിഷിദ്ധമായ) ഏതാനും വസ്തുക്കളെപ്പറ്റി വിവരിച്ചപ്പോൾ, ഭക്ഷിക്കൽ ഹലാലായ (അനുവദനീയമായ) വസ്തുക്കൾ ഏതൊക്കെയാണ് എന്ന ഒരു ചോദ്യം സ്വാഭാവികമായും ഉണ്ടാകുമല്ലോ. അതിന് ഈ വചനത്തിൽ അല്ലാഹു മറുപടി നൽകുന്നു. എന്നാൽ, അനുവദനീയമായ വസ്തുക്കളുടെ ഒരു പട്ടിക നിരത്തുകയല്ല ഈ മറുപടിയിൽ അല്ലാഹു ചെയ്തിരിക്കുന്നത്. അനുവദിക്കപ്പെട്ടവയെ എണ്ണിപ്പറയുന്ന പക്ഷം ആ പട്ടിക നിഷിദ്ധ വസ്തുക്കളുടെതുപോലെ കേവലം ചെറുതായിരിക്കയില്ല. വളരെ നീണ്ടതുതന്നെയായിരിക്കും. അതുകൊണ്ട് അനുവദനീയമായ വസ്തുക്കളെ മനസ്സിലാക്കുവാൻ ഉതകുന്ന ഒരു പൊതുതത്വം ചൂണ്ടിക്കാട്ടുകയാണ് അല്ലാഹു ചെയ്തിരിക്കുന്നത്. നല്ല വിശിഷ്ടമായ വസ്തുക്കളെല്ലാം അനുവദനീയമാക്കപ്പെട്ടിരിക്കുന്നു (أُحِلَّ لَكُمُ الطَّيِّبَاتُ) എന്നത്രെ മറുപടി. 'നല്ലവ, പരിശുദ്ധമായവ, വിശിഷ്ടമായവ, ഹൃദ്യമായവ എന്നൊക്കെ സന്ദർഭമനുസരിച്ച് വിവർത്തനം നൽകാവുന്ന വാക്കാണ് طَيِّبَات (ത്വയ്യിബാത്ത്) 'രുചികരമായ അഥവാ സ്വാദിഷ്ടമായ (**المستلذات**)' എന്നതിന്റെ സാക്ഷാൽ അർത്ഥം. (*) മ്ലേച്ഛതയിൽനിന്നോ, പാപത്തിൽ നിന്നോ ശുദ്ധമായിട്ടുള്ളവ എന്ന ഉദ്ദേശ്യത്തിലും അത് ഉപയോഗിക്കപ്പെടാറുണ്ട്. ഖുർആനിലും ഈ അർത്ഥങ്ങളിൽ അത് ഉപയോഗിക്കപ്പെട്ടിരിക്കുന്നു.

ആദ്യം പറഞ്ഞ അർത്ഥമാണ് ഇവിടെ കൂടുതൽ യോജിക്കുന്നതും, ഖുർആൻ വ്യാഖ്യാതാക്കൾ പൊതുവെ സ്വീകരിച്ചിട്ടുള്ളതും. എന്നാൽ, അങ്ങിനെയുള്ള വസ്തുക്കൾക്ക് ഒരു നിർവ്വചനമോ പരിധിയോ നിശ്ചയിക്കുന്നതിൽ പണ്ഡിതന്മാർക്കിടയിൽ വ്യത്യസ്തമായ വീക്ഷണഗതികൾ കാണാം. അത് കേവലം സ്വാഭാവികമാണ് താനും. ശുദ്ധ പ്രകൃതിക്കാരും, നാഗരികതയും സംസ്കാരവും സിദ്ധിച്ചവരുമായ ജനങ്ങൾക്കിടയിൽ വെറുപ്പും അറപ്പും തോന്നപ്പെടാത്തതെല്ലാം 'ത്വയ്യിബാത്തി'ൽ പെടുമെന്നാണ് ഭൂരിപക്ഷാഭിപ്രായവും കൂടുതൽ യുക്തമായതും എന്ന് പറയാം. ഖുർആൻ അവതരിച്ച കാലത്തെ അറബികളുടെ പൊതുനിലയാണ് പരിഗണിക്കപ്പെടേണ്ടതെന്നും മറ്റും വേറെയും അഭിപ്രായങ്ങളുണ്ട്. ഏറ്റക്കുറവുണ്ടായിരിക്കുമെങ്കിലും ആ അഭിപ്രായങ്ങൾ ഒന്നും തന്നെ വിമർശനങ്ങളിൽ നിന്ന് ഒഴിവല്ല. ഏതായാലും അല്ലാഹു നിഷിദ്ധമാക്കിയിട്ടുള്ള വസ്തുക്കളിൽ അടങ്ങിയ വ്യക്തമായ ദോഷവശങ്ങൾ ഇല്ലാത്തതും, അവ നിഷിദ്ധമാക്കുവാൻ കാരണമായ തത്വങ്ങൾ ഉൾക്കൊള്ളാത്തവയും ആയിരിക്കുമ്പോഴേ അവക്ക് 'ത്വയ്യിബാത്ത്' എന്ന്പറയാവൂ. ഇതിൽ ആർക്കും തർക്കത്തിനവകാശമില്ല.

---

(*) كما فى مفردات الامام الراغب – رحـ.

നല്ലതും വിശിഷ്ടവുമായ കാര്യങ്ങൾ അനുവദനീയമായിരിക്കുക, ചീത്തയും അശുദ്ധവുമായ കാര്യങ്ങൾ നിഷിദ്ധങ്ങളായിരിക്കുക എന്നുള്ളത് ഇസ്‌ലാമിലെ മൗലികമായ ഒരു പൊതു തത്വമത്രെ. റസൂൽ തിരുമേനി ﷺയുടെ ദൗത്യോദ്യമങ്ങൾ വിവരിക്കുന്ന കൂട്ടത്തിൽ അല്ലാഹു പറയുന്നു: وَيُحِلُّ لَهُمُ ٱلطَّيِّبَٰتِ وَيُحَرِّمُ عَلَيْهِمُ ٱلْخَبَٰٓئِثَ - الاعراف (അദ്ദേഹം അവർക്ക് നല്ല വിശിഷ്ടമായവയെ അനുവദനീയമാക്കിക്കൊടുക്കുകയും, ദുഷിച്ചു ചീത്തയായവയെ അവരിൽ നിഷിദ്ധമാക്കുകയും ചെയ്യും. (അഅ്റാഫ് 157) ഒരു വാസ്തവം ഓർക്കേണ്ടതുണ്ട്: അല്ലാഹുവോ അവന്റെ റസൂലോ ഒരു കാര്യം നിഷിദ്ധമാണെന്ന് വിധിച്ചാൽ പിന്നെ, അത് നല്ലതെന്നോ പരിശുദ്ധമായതെന്നോ വിധിക്കുവാനും കണക്കാക്കുവാനും ആർക്കും അവകാശമില്ല. നേരെമറിച്ചു ഒരു കാര്യം അനുവദനീയമെന്ന് അല്ലാഹുവും റസൂലും വിധിച്ചാൽ പിന്നെ അത് ചീത്തയോ അശുദ്ധമോ എന്ന് പറയുവാനും ആർക്കും നിവൃത്തിയില്ല. അല്ലാഹുവും റസൂലും ഒന്നു നിഷിദ്ധമാക്കിയാൽ അത് ദുഷിച്ചതും അല്ലാഹുവും റസൂലും അനുവദനീയമാക്കിയാൽ അത് വിശിഷ്ടമായതും തന്നെ സംശയമില്ല.

അല്ലാഹുവിന്റെയും റസൂലിന്റെയും വചനങ്ങളിൽ-ക്വുർആനിലും സുന്നത്തിലും-രണ്ടിലൊരു വിധി വ്യക്തമാക്കപ്പെട്ടിട്ടില്ലാത്ത വസ്തുക്കളിൽ ഏതെങ്കിലും ചിലതിനെപ്പറ്റി അവ വിശിഷ്ടമോ നികൃഷ്ടമോ-ശുദ്ധമോ അശുദ്ധമോ-(ത്വയ്യിബോ ഖബീഥോ) എന്നുള്ളതിൽ പണ്ഡിതന്മാർക്കിടയിൽ ഏകാഭിപ്രായമുണ്ടായിരിക്കുവാൻ പ്രയാസമായിരിക്കും. ഇതിൽ നിന്നാണ് ചില വസ്തുക്കളെപ്പറ്റി അവ ഭക്ഷിക്കുവാൻ പാടുണ്ടെന്നും ഇല്ലെന്നും അഭിപ്രായ വ്യത്യാസം ഉണ്ടായിത്തീരുന്നത്. അത് കേവലം സ്വാഭാവികമാണ്. അതുകൊണ്ട് സംശയം നേരിടുമ്പോൾ, അല്ലാഹുവിന്റെയും റസൂലിന്റെയും പ്രസ്താവനകളും അവയിലടങ്ങിയ തത്വങ്ങളും ആസ്പദമാക്കി കൂടുതൽ സൂക്ഷ്മവും സുരക്ഷിതവുമായ അഭിപ്രായം സ്വീകരിക്കലാണ് ഈ വിഷയത്തിൽ കരണീയമെന്ന് ചുരുക്കത്തിൽ പറയാം.

ഭക്ഷിക്കുവാൻ അനുവദിക്കപ്പെട്ടവയെപ്പറ്റി മൊത്തത്തിൽ പ്രസ്താവിച്ചശേഷം, വേട്ടജന്തുക്കൾ പിടിച്ചു കൊണ്ടുവരുന്ന ജീവികളെപ്പറ്റി അല്ലാഹു പ്രത്യേകം ഉണർത്തിയിരിക്കുന്നു. അവ ശവങ്ങളുടെ കൂട്ടത്തിൽപെടുമോ എന്ന് സംശയിക്കപ്പെടുവാൻ ന്യായമുണ്ടല്ലോ. അല്ലാഹു മനുഷ്യർക്ക് പലതരം അറിവുകളും നൽകി അനുഗ്രഹിച്ചിട്ടുണ്ട്. നായാട്ട് നടത്തി ഭക്ഷ്യവസ്തുക്കളെ സമ്പാദിക്കുവാനും, അതിനായി ചില മൃഗങ്ങളെയും പക്ഷികളെയും നായാട്ട് പരിശീലിപ്പിക്കാനുള്ള അറിവും അക്കൂട്ടത്തിൽ ചിലതത്രെ. അങ്ങിനെ പരിശീലിപ്പിച്ച ജന്തുക്കൾ അവയുടെ സ്വന്താവശ്യാർത്ഥമല്ലാതെ അവയുടെ യജമാനന്മാരുടെ ആവശ്യാർത്ഥം-വല്ല ജീവികളെയും പിടിച്ചുകൊണ്ടുവന്നുകൊടുത്താൽ അവ ചത്തു പോയിട്ടുണ്ടെങ്കിൽ തന്നെയും അത് ഭക്ഷിക്കാവുന്നതാണ് എന്ന് അല്ലാഹു അറിയിക്കുന്നു. വേട്ടജന്തുക്കൾ (الجوارح) എന്ന് പറഞ്ഞതിൽ വേട്ടക്കു ഉപയോഗിപ്പെടുത്തുന്ന നായ, നരി, പ്രാപ്പിടിയൻ മുതലായ മൃഗങ്ങളും പക്ഷികളും ഉൾപെടും. നിങ്ങൾക്കായി പിടിച്ചു കൊണ്ടുവന്നത് (مَآ أَمْسَكْنَ عَلَيْكُمْ) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം അവയുടെ സ്വന്തം ആവശ്യത്തിനു വേണ്ടി പിടിച്ചതാവരുത് -അവയെ വിട്ടയച്ച യജമാനനു വേണ്ടിയായിരിക്കണം പിടിച്ചത്- എന്നുമാകുന്നു. പരിശീലനം നൽകുന്നതിന്റെ ഉദ്ദേശ്യവും അതാണല്ലോ. പരിശീലിപ്പിക്കപ്പെടാത്ത നായ മുതലായ ജന്തുക്കൾ വല്ല ജീവിയെയും പിടിച്ചു കൊണ്ടുവന്നാൽ, അവ ചത്തു പോയിട്ടുണ്ടെങ്കിൽ നിഷിദ്ധമാണെന്ന് ഈ വചനത്തിൽ നിന്ന് വ്യക്തമാണ്. ഉരുവിൽ നിന്ന് അതിനെ പിടിച്ചു കൊണ്ടുവന്ന വേട്ടജന്തു ഒട്ടും ഭക്ഷിക്കാതിരിക്കലാണ് അതു യജ

മാനന്റെ കൽപനപ്രകാരം പിടിച്ചതാണെന്നുള്ളതിന് തെളിവ് എന്നത്രെ അധികപക്ഷം പണ്ഡിതന്മാരുടെയും അഭിപ്രായം. ഹദീഥും ഇതിനെയാണ് ബലപ്പെടുത്തുന്നത്.

അദിയ്യുബ്നു ഹാതിം (റ) പ്രസ്താവിച്ചതായി ബുഖാരിയും മുസ്‌ലിമും (റ) ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു: ഞാൻ പറഞ്ഞു: 'അല്ലാഹുവിന്റെ റസൂലേ, പഠിപ്പിക്കപ്പെട്ട (പരിശീലിപ്പിക്കപ്പെട്ട) നായകളെ ഞാൻ (ഉരുക്കളിലേക്ക്)വിട്ടയക്കുന്നു. ഞാൻ അല്ലാഹുവിന്റെ നാമം പറയുകയും ചെയ്യുന്നു. (ഇതിന്റെ വിധിയെന്താണ്?)' തിരുമേനി പറഞ്ഞു: 'നിന്റെ പഠിപ്പിക്കപ്പെട്ട നായയെ നീ വിട്ടയക്കുകയും അല്ലാഹുവിന്റെ നാമം പറയുക (ബിസ്മി ചൊല്ലുക)യും ചെയ്താൽ, അത് നിനക്കു വേണ്ടി പിടിച്ചുകൊണ്ടു തന്നതിൽനിന്നും നീ ഭക്ഷിച്ചുകൊള്ളുക'. ഞാൻ ചോദിച്ചു: 'അവ (ഉരുവിനെ) കൊന്നുവെങ്കിലോ?' തിരുമേനി പറഞ്ഞു: 'അവ കൊന്നാലും. (വിരോധമില്ല. പക്ഷേ,) ആ നായകളിൽ പെട്ടതല്ലാത്ത വല്ല നായയും അതിൽ പങ്കു ചേരാതിരുന്നെങ്കിൽ (മാത്രം). കാരണം, നീ നിന്റെ നായയുടെ പേരിൽ മാത്രമാണല്ലോ അല്ലാഹുവിന്റെ നാമം പറഞ്ഞിട്ടുള്ളത്. മറ്റൊന്നിന്റെ പേരിൽ നീ നാമം പറഞ്ഞിട്ടില്ലല്ലോ'. ഞാൻ ചോദിച്ചു:'ഞാൻ കത്തിയമ്പു (മിഅ്റാദ്)കൊണ്ട്**(*)** ഉരുവിനെ എയ്യുന്നു. അങ്ങിനെ അതെനിക്ക് കിട്ടുന്നു (ഇതിന്റെ വിധിയോ?). തിരുമേനി പറഞ്ഞു: 'നീ മിഅ്റാദു'കൊണ്ട് എയ്തിട്ട് അത് (അതിന്റെ മൂർച്ചയുള്ള ഭാഗം തട്ടി) കീറി മുറിപ്പെടുത്തിയാൽ നീ ഭക്ഷിച്ചുകൊള്ളുക. (അതല്ല-അതിന്റെ)ഘനം കൊണ്ട് ആപത്ത് ബാധിച്ചതായാൽ അത് തല്ലിക്കൊല്ലപ്പെട്ടതായിരിക്കും. അത് നീ ഭക്ഷിക്കരുത്'. മറ്റൊരു രിവായത്തിൽ വാചകം ഇങ്ങിനെയാകുന്നു: 'നിന്റെ നായയെ അയക്കുമ്പോൾ നീ അല്ലാഹുവിന്റെ നാമം പറയുക. എന്നിട്ട് അത് നിനക്കായി പിടിച്ചു കൊണ്ടുവരുന്ന പക്ഷം, അത് (ആ ഉരു) ജീവനുള്ളതായി കണ്ടാൽ നീ അതിനെ അറുക്കുക. കൊല്ലപ്പെട്ടതായി കാണുകയും, അതിൽ നിന്ന് അത് (കൊണ്ടുവന്ന വേട്ടജന്തു) തിന്നാതിരിക്കുകയും ചെയ്താൽ നീ അത് തിന്നുകൊള്ളുക. നായ അതിനെ പിടിക്കുന്നത് അതിന്റെ അറവാകുന്നു'. വേറൊരു വാചകത്തിൽ ഇങ്ങിനെയും ഉണ്ട്: 'അത് അതിൽനിന്ന് തിന്നിട്ടുണ്ടെങ്കിൽ നീ അത് തിന്നരുത്. കാരണം അത് അതിന് വേണ്ടിത്തന്നെ പിടിച്ചതായിരിക്കും അതെന്ന് ഞാൻ ഭയപ്പെടുന്നു' (ബു. മു)

وَٱذْكُرُوا۟ ٱسْمَ ٱللَّهِ عَلَيْهِ (അതിന്റെമേൽ അല്ലാഹുവിന്റെ നാമം പറയുകയും ചെയ്യുക) എന്നതിന്റെ ഉദ്ദേശ്യത്തിൽ പണ്ഡിതന്മാർക്കിടയിൽ മൂന്നഭിപ്രായങ്ങളുണ്ട്.

(1) പരിശീലിപ്പിക്കപ്പെട്ട വേട്ടജന്തുവെ ഉരുവിന്റെ നേരെ വിടുമ്പോൾ 'ബിസ്മി' ചൊല്ലുക എന്നും.

(2) പിടിച്ചു കൊണ്ടുവരപ്പെട്ട ഉരുവിന് ജീവനുണ്ടെങ്കിൽ അതിനെ അറുക്കുമ്പോൾ ബിസ്മി ചൊല്ലുക എന്നും

(3) ഉരുവിന്റെ മാംസം ഭക്ഷിക്കുമ്പോൾ ബിസ്മി ചൊല്ലുക എന്നും. عليه (അതിന്മേൽ-അല്ലെങ്കിൽ അതിൽ) എന്നതിലെ സർവ്വ നാമം (ضمير) ഏതിനെ ഉദ്ദേശിച്ചാണെന്നുള്ളതിൽ നിന്നാണ് ഈ അഭിപ്രായങ്ങൾ ഉണ്ടായിരിക്കുന്നത്. ഈ മൂന്നിൽ

***(*) 'മിഅ്റാദ്' (المعراض) എന്നാൽ പിന്നിൽ തൂവൽ ഘടിപ്പിക്കാത്തതും, മധ്യഭാഗം കട്ടിയുള്ളതുമായ ഒരുതരം അമ്പാകുന്നു. മിക്കവാറും അവയുടെ മൂർച്ചമൂലമായിരിക്കയില്ല ഉരുക്കൾ ചത്തു പോകുന്നത്. അതിന്റെ സമ്മർദ്ദവും ഘനവും കൊണ്ടായിരിക്കും.***

ഏതാണ് നിർബന്ധം എന്നുള്ളതിലാണ് ഭിന്നിപ്പുള്ളത്. മൂന്നവസരത്തിലും ബിസ്മി ചൊല്ലുന്നത് വേണ്ടപ്പെട്ട കാര്യമാണെന്നതിൽ തർക്കമില്ല. മേൽ ഉദ്ധരിച്ചതു പോലെയുള്ള ഹദീഥുകളിൽ നിന്ന് ഒന്നാമത്തെ അഭിപ്രായമാണ് കൂടുതൽ ശരിയായതെന്ന് വ്യക്തമാകുന്നു. വേട്ടമൃഗത്തെ വിടുമ്പോൾ അല്ലാഹുവിന്റെ നാമം (ബിസ്മി) പറയൽ നിർബന്ധമില്ല-ഉരുവിന്റെ മാംസം ഭക്ഷിക്കുമ്പോൾ പറഞ്ഞാൽ മതി-എന്ന അഭിപ്രായക്കാർക്കുള്ള തെളിവ് ഇതാണ്: ചില ആളുകൾ റസൂൽ തിരുമേനി ﷺ യോട് ചോദിച്ചു: 'അടുത്ത കാലത്ത് ഇസ്‌ലാമിൽ വന്ന ആളുകൾ മാംസം കൊണ്ടുവരാറുണ്ട്. അതിൽ (അറുക്കുന്ന സമയത്ത്) അല്ലാഹുവിന്റെ നാമം പറയപ്പെട്ടിട്ടുണ്ടോ എന്ന് ഞങ്ങൾക്കറിയുകയില്ല. (ഈ മാംസം ഭക്ഷിക്കാമോ?)' തിരുമേനി മറുപടി പറഞ്ഞു: 'നിങ്ങൾ അല്ലാഹുവിന്റെ നാമം പറഞ്ഞു തിന്നുകൊള്ളുവിൻ'. ആഇശഃ (റ)യിൽ നിന്നു ബുഖാരി (റ) ഉദ്ധരിച്ചതാണിത്. ഈ ഹദീഥ് ആ അഭിപ്രായത്തിന് മതിയായ തെളിവാകുന്നില്ലെന്ന് അൽപം ആലോചിച്ചാൽ അറിയാവുന്നതാണ്. (വിശദ വിവരം ഹദീഥ് വ്യാഖ്യാനഗ്രന്ഥങ്ങളിൽനിന്നറിയേണ്ടതാകുന്നു) അവസാനം وَاتَّقُوا اللَّهَ (നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യണം) എന്നും إِنَّ اللَّهَ سَرِيعُ الْحِسَابِ (അല്ലാഹു വിചാരണ വേഗം നടത്തുന്നവനാണ്) എന്നുമുള്ള വാക്യങ്ങൾ മുഖേന മേൽപറഞ്ഞ നിയമങ്ങൾ ശരിക്കും സൂക്ഷ്മമായി പാലിക്കേണ്ടതുണ്ടെന്നും, എല്ലായ്പോഴും അല്ലാഹുവിനെക്കുറിച്ചുള്ള ബോധവും ഓർമയും ഉണ്ടായിരിക്കണമെന്നും സത്യവിശ്വാസികളെ അല്ലാഹു ഓർമിപ്പിക്കുന്നു.

ٱلۡيَوۡمَ أُحِلَّ لَكُمُ ٱلطَّيِّبَٰتُۖ وَطَعَامُ ٱلَّذِينَ أُوتُواْ ٱلۡكِتَٰبَ حِلٌّ لَّكُمۡ وَطَعَامُكُمۡ حِلٌّ لَّهُمۡۖ

**﴾6﴿ ഇന്ന് നിങ്ങൾക്ക് (നല്ല) വിശിഷ്ടമായ വസ്തുക്കൾ (പൊതുവെ) അനുവദിക്കപ്പെട്ടിരിക്കുന്നു. വേദഗ്രന്ഥം നൽകപ്പെട്ടവരുടെ ഭക്ഷണവും നിങ്ങൾക്ക് അനുവദനീയമാകുന്നു: നിങ്ങളുടെ ഭക്ഷണം അവർക്കും അനുവദനീയമാകുന്നു.**

وَٱلۡمُحۡصَنَٰتُ مِنَ ٱلۡمُؤۡمِنَٰتِ وَٱلۡمُحۡصَنَٰتُ مِنَ ٱلَّذِينَ أُوتُواْ ٱلۡكِتَٰبَ مِن قَبۡلِكُمۡ إِذَآ ءَاتَيۡتُمُوهُنَّ أُجُورَهُنَّ

**(കൂടാതെ) സത്യവിശ്വാസിനികളിൽ നിന്നുള്ള ചാരിത്ര്യ ശുദ്ധകളായ സ്ത്രീകളും, നിങ്ങളുടെ മുമ്പ് വേദഗ്രന്ഥം നൽകപ്പെട്ടവരിൽ നിന്നുള്ള ചാരിത്ര്യ ശുദ്ധകളായ സ്ത്രീകളും (അനുവദനീയമാകുന്നു); അവരുടെ പ്രതിഫലങ്ങൾ [മഹ്റുകൾ] നിങ്ങൾ അവർക്ക് കൊടുത്താൽ:-**

مُحۡصِنِينَ غَيۡرَ مُسَٰفِحِينَ وَلَا مُتَّخِذِيٓ أَخۡدَانٖۗ

**(അതെ, നിങ്ങൾ) വിടന്മാരായല്ലാതെയും, (രഹസ്യ) വേഴ്ചക്കാരെ സ്വീകരിക്കുന്നവരായല്ലാതെയും ചാരിത്ര്യ ശുദ്ധരായിക്കൊണ്ട് (കൊടുത്താൽ).**

وَمَن يَكْفُرْ بِٱلْإِيمَـٰنِ فَقَدْ حَبِطَ عَمَلُهُۥ وَهُوَ فِى ٱلْـَٔاخِرَةِ مِنَ ٱلْخَـٰسِرِينَ ﴿٦﴾

**ആരെങ്കിലും സത്യവിശ്വാസത്തെ അവിശ്വസിക്കുന്ന [നിഷേധിക്കുന്ന] പക്ഷം, അവന്റെ കർമം പൊളിഞ്ഞു (നിഷ്ഫലമായി) പോയി! അവൻ പര ലോകത്തിലാകട്ടെ, നഷ്ടക്കാരിൽ പെട്ടവനുമാകുന്നു.**

﴿6﴾ الْيَوْمَ ഇന്ന്, ഈ ദിവസം أُحِلَّ لَكُمُ നിങ്ങൾക്ക് അനുവദിക്കപ്പെട്ടിരിക്കുന്നു الطَّيِّبَاتُ നല്ല, വിശിഷ്ടമായവ وَطَعَامُ ഭക്ഷണവും الَّذِينَ أُوتُوا കൊടുക്കപ്പെട്ടവരുടെ الْكِتَابَ (വേദ)ഗ്രന്ഥം حِلٌّ لَّكُمْ നിങ്ങൾക്ക് അനുവദനീയമാണ് وَطَعَامُكُمْ നിങ്ങ ളുടെ ഭക്ഷണവും حِلٌّ لَّهُمْ അവർക്ക് അനുവദനീയമാകുന്നു وَالْمُحْصَنَاتُ ചാരിത്ര്യ ശുദ്ധ കളും مِنَ الْمُؤْمِنَاتِ സത്യവിശ്വാസിനികളായ സ്ത്രീകളിൽ നിന്ന് وَالْمُحْصَنَاتُ ചാരിത്ര്യ ശുദ്ധകളും مِنَ الَّذِينَ أُوتُوا الْكِتَابَ ഗ്രന്ഥം നൽകപ്പെട്ടവരിൽ നിന്ന് مِن قَبْلِكُمْ നിങ്ങ ളുടെ മുമ്പ് إِذَا آتَيْتُمُوهُنَّ അവർക്ക് നിങ്ങൾ കൊടുത്താൽ أُجُورَهُنَّ അവരുടെ പ്രതിഫ ലങ്ങൾ مُحْصِنِينَ ചാരിത്ര്യ ശുദ്ധരായിക്കൊണ്ട് غَيْرَ مُسَافِحِينَ വിടന്മാരല്ലാത്ത നിലയിൽ وَلَا مُتَّخِذِي സ്വീകരിക്കുന്ന (ഉണ്ടാക്കുന്ന)വരല്ലാതെയും أَخْدَانٍ (സ്വകാര്യ) വേഴ്ചക്കാ രെ, രഹസ്യ കൂട്ടുകെട്ടുകാരെ وَمَن يَكْفُرْ ആരെങ്കിലും (വല്ലവരും) അവിശ്വസിക്കുന്ന (നിരാകരിക്കുന്ന-നിഷേധിക്കുന്ന) പക്ഷം بِالْإِيمَانِ സത്യവിശ്വാസത്തിൽ, വിശ്വാസത്തെ فَقَدْ حَبِطَ എന്നാൽ പൊളിഞ്ഞുപോയി, നിഷ്ഫലമായിക്കഴിഞ്ഞു عَمَلُهُ അവന്റെ പ്രവൃ ത്തി, കർമം وَهُوَ അവനാകട്ടെ فِي الْآخِرَةِ പരലോകത്തിൽ مِنَ الْخَاسِرِينَ നഷ്ടക്കാരിൽ (പെട്ടവൻ) ആകുന്നു.

'ഇന്നു നിങ്ങൾക്ക് വിശിഷ്ട വസ്തുക്കൾ അനുവദനീയമാക്കപ്പെട്ടിരിക്കുന്നു' എന്ന് ഒരിക്കൽ കൂടി ആവർത്തിച്ചുകൊണ്ട് അതൊരു സ്ഥിരമായ പൊതുനിയമമാണെന്നും, അതിൽ മാറ്റമൊന്നും വരാനില്ലെന്നും സൂചിപ്പിച്ചിരിക്കുന്നു. തുടർന്നുകൊണ്ട് വേദക്കാ രുടെ -യഹൂദികളുടെയും ക്രിസ്ത്യാനികളുടെയും- ഭക്ഷണവും അനുവദനീയങ്ങളിൽ പെട്ടതാണെന്നറിയിക്കുന്നു. ഭക്ഷണം (طَعَام) എന്ന വാക്കിൽ എല്ലാ ഭക്ഷ്യവസ്തുക്കളും ഉൾപെടുമെങ്കിലും ഇവിടെ പ്രധാനമായും ഉദ്ദേശ്യം അവരാൽ അറുക്കപ്പെട്ട വസ്തു ക്കളുടെ മാംസമാണെന്ന് സന്ദർഭംകൊണ്ട് മനസ്സിലാക്കാം. മാത്രമല്ല, ധാന്യവർഗങ്ങൾ, ഫലവർഗങ്ങൾ മുതലായ വസ്തുക്കൾ ആരുടെതായാലും ഭക്ഷിക്കുന്നതിന് വിരോധ മില്ലെന്നുള്ളത് പരക്കെ സംശയരഹിതമായ കാര്യമാണ്. അതുകൊണ്ട് വേദക്കാരുടെ ഇതര ഭക്ഷ്യവസ്തുക്കളെപ്പോലെത്തന്നെ അവർ അറുത്തതിന്റെ മാംസവും ഭക്ഷിക്കാ മെന്നാണ് 'വേദം നൽകപ്പെട്ടവരുടെ ഭക്ഷണം നിങ്ങൾക്ക് അനുവദനീയമാണ് (وَطَعَامُ الَّذِينَ أُوتُوا الْكِتَابَ حِلٌّ لَّكُمْ) എന്ന് പറഞ്ഞതിന്റെ താൽപര്യമെന്നതിൽ ആർക്കും ഭിന്നാഭിപ്രായമില്ല.

വേദക്കാർ അറുക്കുമ്പോൾ അല്ലാഹുവിന്റെ നാമം പറഞ്ഞിരിക്കണമെന്നുണ്ടോ, ഇല്ലേ, അല്ലെങ്കിൽ അല്ലാഹു അല്ലാത്ത ആരുടെയെങ്കിലും നാമങ്ങൾ പറഞ്ഞു അവർ

അറുത്താലും ഭക്ഷിക്കാമോ, ഇല്ലേ, എന്നൊന്നും അല്ലാഹു വ്യക്തമാക്കിയിട്ടില്ല. അതുകൊണ്ട് ഈ വിഷയങ്ങളിൽ ഭിന്നാഭിപ്രായമുണ്ടായേക്കാനും. അല്ലാഹുവിന്റെ നാമത്തിലല്ലാതെ ഈസാ (അ), ഉസൈർ (അ) മുതലായവരുടെ നാമത്തിൽ–അവർ അറുത്താൽ അതു ഭക്ഷിക്കുവാൻ പാടില്ലെന്നാണ് ഇബ്നു ഉമർ, റബീഅഃ (റ) മുതലായവരുടെ അഭിപ്രായം. വേദക്കാരുടെ ഭക്ഷണം അനുവദനീയമാണെന്ന് പറഞ്ഞതിൽ, ശവം, കള്ള്, പന്നിമാംസം എന്നിവയൊന്നും ഉൾപ്പെടുന്നില്ലെന്ന് തീർച്ചയാണല്ലോ. അതുപോലെ, അല്ലാഹു അല്ലാത്തവരുടെ പേരുപറഞ്ഞ് അറുത്തതും ഉൾപ്പെടുകയില്ലെന്നത്രെ ഈ അഭിപ്രായത്തിനുള്ള ന്യായം. അത്വാഉ്, ശഅ്ബീ (റ) മുതലായവരുടെ അഭിപ്രായത്തിൽ അത് ഭക്ഷിക്കുന്നതിന് വിരോധമില്ലെന്നാകുന്നു. അവർ അറുത്തു തിന്നുന്ന ഭക്ഷണം അല്ലാഹു നമുക്ക് അനുവദിച്ചു തന്നിരിക്കുന്നു; അറുക്കുമ്പോൾ അവർ ആരുടെ നാമങ്ങളാണ് പറയുക എന്നു അല്ലാഹുവിന് അറിയാമല്ലോ. ഇതാണ് ഈ അഭിപ്രായത്തിനുള്ള ന്യായം. അറുക്കുമ്പോൾ അവർ അല്ലാഹു അല്ലാത്തവരുടെ നാമം ഉച്ചരിക്കുന്നത് കേട്ടാൽ ഭക്ഷിച്ചുകൂടാ, കേൾക്കാത്തപക്ഷം വിരോധമില്ല എന്നത്രെ ഹസൻ (റ)ന്റെ പക്ഷം. ആദ്യത്തെ അഭിപ്രായത്തിലാണ് കൂടുതൽ സൂക്ഷ്മത കാണുന്നത്. الله اعلم

ക്വുർആന്റെ വിധി സ്വീകരിക്കുവാൻ തയ്യാറില്ലാത്തവരാണ് വേദക്കാർ. എന്നിരിക്കെ, നിങ്ങളുടെ ഭക്ഷണം അവർക്കും അനുവദനീയമാണ് (وَطَعَامُكُمْ حِلٌّ لَّهُمْ) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യമെന്താണ്? നിങ്ങൾ അറുത്തതിനെ അവർക്കു ഭക്ഷിക്കുവാൻ കൊടുക്കുന്നതിൽ നിങ്ങൾക്ക് നിയമതടസ്സമൊന്നുമില്ല എന്നാണ് ആ വാക്യത്തിന്റെ താൽപര്യമെന്ന് പലരും പറയുന്നു. നിങ്ങൾക്കും വേദക്കാർക്കും ഒന്നിച്ചു ഭക്ഷണം കഴിക്കുന്നതിന് വിരോധമില്ലെന്നാണ് ഉദ്ദേശ്യമെന്നും ചിലർ പറഞ്ഞു കാണുന്നു. നിങ്ങൾക്ക് നിങ്ങളുടെ മതനിയമപ്രകാരം അനുവദിക്കപ്പെട്ട വസ്തുക്കൾ ഏതെങ്കിലും അവർ നിങ്ങൾക്ക് ഭക്ഷിക്കുവാൻ തരുന്ന പക്ഷം അത് നിങ്ങൾക്ക് ഭക്ഷിക്കാം, അത് അവരുടെ നിയമപ്രകാരം അവർക്ക് വിരോധിക്കപ്പെട്ടതായിരുന്നാലും വിരോധമില്ല. അഥവാ നിങ്ങൾക്ക് അനുവദിക്കപ്പെട്ടതാണോ അല്ലേ എന്നേ നിങ്ങൾ നോക്കേണ്ടതുള്ളൂ എന്നാണിതിന്റെ താൽപര്യമെന്നും ചിലർ പറയുന്നു. (അല്ലാഹുവിനറിയാം) ഏതായാലും മുസ്‌ലിംകൾക്കും വേദക്കാർക്കുമിടയിൽ ഭക്ഷണകാര്യത്തിൽ അന്യോന്യം സഹകരിക്കാവുന്നതുപോലെ, വിവാഹകാര്യത്തിൽ ഇരുഭാഗത്തുനിന്നും ഒരുപോലെ സഹകരണം അനുവദിക്കപ്പെട്ടിട്ടില്ല. അഥവാ, വേദക്കാരായ സ്ത്രീകളെ മുസ്‌ലിംകൾക്ക് ഇങ്ങോട്ട് വിവാഹം ചെയ്തെടുക്കുവാനല്ലാതെ, അങ്ങോട്ട് വിവാഹം ചെയ്തു കൊടുക്കുവാൻ അനുവദിക്കപ്പെട്ടിട്ടില്ല. ഭർത്താവിന്റെ നിയന്ത്രണത്തിൻകീഴിൽ ജീവിക്കേണ്ടവളാണല്ലോ ഭാര്യ. മുസ്‌ലിമിനു ജനിക്കുന്ന കുട്ടി നിയമപരമായി മുസ്‌ലിമായിരിക്കുകയും ചെയ്യും. ആസ്ഥിതിക്ക് വേദക്കാരിയായ സ്ത്രീയെ മുസ്‌ലിം വിവാഹം ചെയ്യുന്നതുമൂലം മതരംഗത്തോ, കുടുംബരംഗത്തോ വലിയ ദോഷമൊന്നും സംഭവിക്കുവാനില്ല. നേരെ മറിച്ച് മുസ്‌ലിം സ്ത്രീകളെ അവർക്ക് വിവാഹം കഴിച്ചു കൊടുക്കുന്നതു നിമിത്തം നേരിടാവുന്ന ഭവിഷ്യത്ത് പ്രത്യേകം എടുത്തു പറയേണ്ടതില്ലല്ലോ. അതാണ് ഏകപക്ഷീയമായ ഈ അനുവാദത്തിന് കാരണം.

സത്യവിശ്വാസിനികളായ സ്ത്രീകളും വേദക്കാരായ സ്ത്രീകളും എന്ന് പറയാതെ, രണ്ടു കൂട്ടരിൽ നിന്നുമുള്ള مُحْصَنَات (ചാരിത്ര്യശുദ്ധകളായ) സ്ത്രീകൾ എന്നാണ് അല്ലാഹു പറഞ്ഞിരിക്കുന്നത്. ആ വാക്കിന് 'പതിവ്രതകൾ, ചാരിത്ര്യം സംരക്ഷിക്ക

പ്പെട്ടവർ, ചാരിത്ര്യശുദ്ധകൾ, വിവാഹിതർ, സ്വതന്ത്രകൾ' എന്നൊക്കെ സന്ദർഭോചിതം അർത്ഥം വരാമെന്നും, അതിനുള്ള കാരണം ഇന്നതാണെന്നും സൂഃ നിസാഉ് 24 ന്റെ വ്യാഖ്യാനത്തിൽ നാം മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. ഇവിടെ ആ വാക്കുകൊണ്ടു ദ്ദേശ്യം എന്താണെന്നുള്ളതിൽ രണ്ടു മൂന്നു അഭിപ്രായങ്ങൾ കാണാമെങ്കിലും ദുർനടപ ടികളിലൊന്നും അകപ്പെടാതെ ചാരിത്ര്യം സൂക്ഷിച്ചു പോരുന്ന സ്ത്രീകൾ എന്നാണെ ന്നുള്ളതാണ് കൂടുതൽ ശരിയായ അഭിപ്രായം. സത്യവിശ്വാസികളിൽപ്പെട്ടവരായിരു ന്നാൽ തന്നെയും ദുർന്നടപ്പുകാരും, വേശ്യാവൃത്തരുമായ സ്ത്രീകളെ വിവാഹം കഴി ക്കുന്നത് അനഭിലഷണീയമായ ഏർപ്പാടാണല്ലോ. (ഇതിനെപ്പറ്റി സൂറത്തുന്നൂർ 3 ഉം 26 ഉം വചനങ്ങളും അവയുടെ വ്യാഖ്യാനവും നോക്കുക.) മുസ്‌ലിം ഭരണത്തിനു കീഴൊ തുങ്ങിക്കഴിയുന്ന (ദിമ്മികളായ) വേദക്കാരിൽ നിന്നുള്ള സ്ത്രീകളെ മാത്രമേ വിവാഹം ചെയ്‌വാൻ പാടുള്ളൂവെന്നും, മുസ്‌ലിംകളുമായി സമരത്തിലും ശത്രുതയിലും കഴി ഞ്ഞുകൂടുന്ന (ഹർബീകളായ) വേദക്കാരിൽ നിന്നുള്ള സ്ത്രീകളെ വിവാഹം കഴിച്ചു കൂടാ എന്നുമാണ് പണ്ഡിതന്മാരിൽ ഒരു വിഭാഗത്തിന്റെ അഭിപ്രായം. രണ്ടായാലും വിരോധമില്ലെന്നാണ് മറ്റൊരഭിപ്രായം. ക്വുർആന്റെ വാചകത്തിൽ നിന്നു പ്രത്യക്ഷത്തിൽ മനസ്സിലാകുന്നതും ഇതാണ്. ഈ വിഷയകമായി പണ്ഡിതന്മാർക്കിടയിൽ പല അഭി പ്രായങ്ങളും വിശദീകരണങ്ങളും നിലവിലുണ്ട്. അവയെപ്പറ്റി ഇവിടെ പ്രസ്താവിച്ചു ദീർഘിപ്പിക്കേണ്ടുന്ന ആവശ്യം കാണുന്നില്ല. കൂടുതൽ അറിയേണ്ടുന്നവർ യഥാസ്ഥാ നങ്ങളെ ആശ്രയിക്കുക.

മതവ്യത്യാസം നോക്കാതെയുള്ള മിശ്രവിവാഹം ഉദ്ബുദ്ധതയുടെയും പുരോഗമ നത്തിന്റെയും ലക്ഷണമായി പ്രചാരണം നടത്തപ്പെടുന്ന കാലമാണല്ലോ ഇത്. വേദ ക്കാരായ സ്ത്രീകളെ മുസ്‌ലിംകൾക്ക് വിവാഹം കഴിക്കാമെന്നുള്ള ഈ അനുവാദത്തെ പൊക്കിപ്പിടിച്ചു ഇസ്‌ലാംമതം മിശ്രവിവാഹത്തെ പ്രോൽസാഹിപ്പിക്കുന്നുവെന്ന് സമർത്ഥിച്ചുകൊണ്ട് ചില മുസ്‌ലിം വേഷധാരികളും അതിന് ശിങ്കിടിപാടാതെയുമില്ല. വേദക്കാർ അവരുടെ വിശ്വാസാചാരങ്ങളിൽ വളരെയധികം മാറ്റത്തിരുത്തലുകൾ വ രുത്തി പിഴച്ചുപോയിട്ടുണ്ടെങ്കിലും ദൈവികമായ ഒരു വേദഗ്രന്ഥത്തിന്റെയും ഒരു പ്രവാ ചകന്റെയും അനുയായികളായിട്ടാണവർ നിലകൊള്ളുന്നത് എന്ന നിലക്കാണ് ഈ അനുവാദം അല്ലാഹു നൽകിയിരിക്കുന്നത്. വേദക്കാരെ ഇസ്‌ലാമിലേക്ക് ആകർഷി ക്കുവാനുള്ള ഒരു മാർഗവുമാണത്. നേരെമറിച്ച് ഇന്നത്തെ മിശ്രവിവാഹ ദൗത്യത്തിന്റെ പ്രധാന ലക്ഷ്യം തന്നെ ക്രമേണ മതത്തിന്റെ ജീവനെ നശിപ്പിക്കലും വിശ്വാസികളെ മതത്തിൽ നിന്ന് അകറ്റി നിറുത്തലും, അങ്ങനെ, നിർമിത നിരീശ്വര സിദ്ധാന്തങ്ങൾക്ക് വഴിയൊരുക്കലും ആകുന്നു. ഈ വചനത്തിലെ അവസാന വാക്യത്തിന്റെ ആശയം മാത്രം ഒന്നു മനസ്സിരുത്തി ആലോചിച്ചാൽ ഇസ്‌ലാമിന് ഈ മിശ്രവിവാഹവുമായുള്ള ബന്ധം എന്താണെന്ന് മനസ്സിലാക്കാവുന്നതാണ്.

വിവാഹം നടത്തുമ്പോൾ ഭാര്യക്കു മഹ്‌റ് (വിവാഹമൂല്യം) നൽകേണ്ടതുണ്ടല്ലോ. വേദക്കാരായ സ്ത്രീകളെ വിവാഹം ചെയ്യുമ്പോഴും ഇത് നിർബന്ധമാണെന്ന് إِذَا آتَيْتُمُوهُنَّ أُجُورَهُنَّ (അവർക്ക് അവരുടെ പ്രതിഫലം നിങ്ങൾ കൊടുത്താൽ) എന്ന വാക്കിൽനിന്ന് വ്യക്തമാണ്. വേദക്കാരികളെ വിവാഹം ചെയ്യുന്ന പുരുഷന്മാരെ സംബ ന്ധിച്ച് അവർ ചാരിത്ര്യശുദ്ധി പാലിക്കുന്നവരായിരിക്കണം; വ്യഭിചാരത്തിലും ദുർവൃ ത്തിയിലും താൽപര്യമുള്ളവരാകരുത്; കാമുകികളെയും കൃത്രിമ ഭാര്യമാരെയും സ്വീക രിക്കുന്നവരാകരുത്; അഥവാ അവരെ വിവാഹം ചെയ്യുവാൻ പ്രേരിതരാകുന്നത് ഇത്തരം ദുർവികാരങ്ങൾ മൂലമായിരിക്കരുത് (مُحْصِنِينَ غَيْرَ مُسَافِحِينَ وَلَا مُتَّخِذِي أَخْدَانٍ ) എന്നും

അല്ലാഹു ഉണർത്തിയിരിക്കുന്നു. ഈ വാക്കുകളും അവയുടെ അർത്ഥോദ്ദേശ്യങ്ങളും സൂഃ നിസാഉ് 25 ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുള്ളത് ഇവിടെയും ഓർക്കുക. അടിമ സ്ത്രീകളെ വിവാഹം ചെയ്യുമ്പോൾ ആ സ്ത്രീകളെപ്പറ്റി ഇതൊക്കെ ആലോചിക്കേണ്ട തുണ്ട് എന്ന നിലക്കാണ് അവിടെ ആ വാക്കുകൾ അല്ലാഹു പറഞ്ഞതെങ്കിൽ, വേദക്കാ രായ സ്ത്രീകളെ വിവാഹം ചെയ്യുന്ന പുരുഷന്മാരെക്കുറിച്ച് ആലോചിക്കേണ്ടുന്ന കാര്യ ങ്ങളായിട്ടാണ് ഇവിടെ പറഞ്ഞത്. ഈ വ്യത്യാസം പ്രത്യേകം ഗൗനിക്കേണ്ടതാകുന്നു.

അല്ലാഹു ഈ വചനം അവസാനിപ്പിക്കുന്നത് സത്യവിശ്വാസത്തെ വല്ലവനും നിരാ കരിക്കുന്ന പക്ഷം അവന്റെ കർമങ്ങൾ മുഴുവൻ നിഷ്ഫലമായിപ്പോകുമെന്നും അവൻ പരലോകത്ത് തീരാനഷ്ടക്കാരനായിത്തീരുമെന്നും (وَمَنْ يَكْفُرْ بِالإِيمَانِ....) താക്കീത് ചെയ്തുകൊണ്ടാകുന്നു. ഇത് ഒരു പൊതുതത്വമാണെങ്കിലും വേദക്കാരുടെ ഭക്ഷണം -അവർ അറുത്തത്- ഉപയോഗിക്കുന്നതിനോടും അവരുടെ സ്ത്രീകളെ വിവാഹം ചെയ്യു ന്നതിനോടും ഈ തത്വത്തിന് പ്രത്യേക ബന്ധം ഉള്ളതുകൊണ്ടാണ് ഇവിടെ അതു ഉണർത്തുവാൻ കാരണം. ഈ അനുവാദങ്ങൾ ദുരുപയോഗപ്പെടുത്തുന്നതും, അതിൽ അതിരു കവിയൽ വന്നുപോകുന്നതും അവിശ്വാസത്തിലേക്ക് നയിച്ചേക്കും; അങ്ങിനെ സത്യവിശ്വാസത്തിന് ഭംഗം നേരിട്ടു സത്യനിഷേധിയാകുവാൻ കാരണമാകും; അവ സാനം ഇസ്‌ലാമിൽ ചെയ്ത സൽക്കർമങ്ങളെല്ലാം നിഷ്ഫമായിത്തീരുകയും പരലോക ഗുണം നിശ്ശേഷം നഷ്ടപ്പെടുകയും ചെയ്യും എന്നൊക്കെയുള്ള താക്കീതാണ് ഇതിൽ അടങ്ങിയിരിക്കുന്നത്.

## വിഭാഗം - 2

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ إِذَا قُمۡتُمۡ إِلَى ٱلصَّلَوٰةِ فَٱغۡسِلُواْ وُجُوهَكُمۡ وَأَيۡدِيَكُمۡ إِلَى ٱلۡمَرَافِقِ وَٱمۡسَحُواْ بِرُءُوسِكُمۡ وَأَرۡجُلَكُمۡ إِلَى ٱلۡكَعۡبَيۡنِۚ وَإِن كُنتُمۡ جُنُبٗا فَٱطَّهَّرُواْۚ

﴿7﴾ **ഹേ, വിശ്വസിച്ചവരേ, നിങ്ങൾ നമസ്കാരത്തിലേക്ക് നിന്നാൽ [നമ സ്കാരത്തിനു ഒരുങ്ങിയാൽ] നിങ്ങ ളുടെ മുഖങ്ങളും, മുട്ടുകൾവരെ കൈകളും കഴുകുവിൻ; നിങ്ങളുടെ തലകളെ തടവുകയുംചെയ്യുവിൻ; രണ്ടു നെരിയാണികൾവരെ നിങ്ങ ളുടെ കാലുകളും (കഴുകുവിൻ) നി ങ്ങൾ 'ജനാബത്തു'കാർ [വലിയ അശുദ്ധി ബാധിച്ചവർ] ആയിരുന്നാൽ (കുളിച്ചു) ശുദ്ധമാകുകയും ചെയ്യു വിൻ.**

وَإِن كُنتُم مَّرۡضَىٰٓ أَوۡ عَلَىٰ سَفَرٍ أَوۡ جَآءَ أَحَدٞ مِّنكُم مِّنَ ٱلۡغَآئِطِ

**നിങ്ങൾ രോഗികളോ, അല്ലെങ്കിൽ ഒരു യാത്രയിലോ ആയിരുന്നാൽ അല്ലെങ്കിൽ, നിങ്ങളിലൊരുവൻ (മല മൂത്ര) വിസർജ്ജന സ്ഥലത്തു നിന്ന് വരുകയോ,-**

أَوْ لَـٰمَسْتُمُ ٱلنِّسَآءَ فَلَمْ تَجِدُوا۟ مَآءً

**അല്ലെങ്കിൽ നിങ്ങൾ സ്ത്രീകളുമായി സ്പർശനം നടത്തുകയോ ചെയ്തു, എന്നിട്ട് നിങ്ങൾക്കു വെള്ളം കിട്ടിയില്ല (എങ്കിൽ),**

فَتَيَمَّمُوا۟ صَعِيدًا طَيِّبًا فَٱمْسَحُوا۟ بِوُجُوهِكُمْ وَأَيْدِيكُم مِّنْهُ ۚ

**അപ്പോൾ, നിങ്ങൾ (നല്ല) ശുദ്ധമായ ഭൂമുഖത്തെ (അഥവാ മണ്ണിനെ) കരുതിക്കൊള്ളുവിൻ, എന്നിട്ട് നിങ്ങളുടെ മുഖങ്ങളും കൈകളും അതിനാൽ തടവിക്കൊള്ളുവിൻ.**

مَا يُرِيدُ ٱللَّهُ لِيَجْعَلَ عَلَيْكُم مِّنْ حَرَجٍ وَلَـٰكِن يُرِيدُ لِيُطَهِّرَكُمْ وَلِيُتِمَّ نِعْمَتَهُۥ عَلَيْكُمْ لَعَلَّكُمْ تَشْكُرُونَ ﴿٧﴾

**നിങ്ങളുടെമേൽ ഒരു വിഷമവും ഏർപ്പെടുത്തുവാൻ അല്ലാഹു ഉദ്ദേശിക്കുന്നില്ല; എങ്കിലും നിങ്ങളെ ശുദ്ധിയാക്കുവാനും, അവന്റെ അനുഗ്രഹം നിങ്ങളിൽ പൂർണമാക്കുവാനും അവൻ ഉദ്ദേശിക്കുന്നു: നിങ്ങൾ നന്ദി ചെയ്തേക്കാമല്ലോ (അഥവാ നന്ദി ചെയ്‌വാൻവേണ്ടിയാകുന്നു).**

---

﴾7﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ إِذَاقُمْتُمْ നിങ്ങൾ നിന്നാൽ إِلَى الصَّلَاةِ നമസ്കാരത്തിലേക്ക് فَاغْسِلُوا നിങ്ങൾ കഴുകുവിൻ وُجُوهَكُمْ നിങ്ങളുടെ മുഖങ്ങൾ وَأَيْدِيَكُمْ നിങ്ങളുടെ കൈകളും إِلَى الْمَرَافِقِ കൈമുട്ടുകൾവരെ وَامْسَحُوا തടവുകയും ചെയ്യുവിൻ بِرُءُوسِكُمْ നിങ്ങളുടെ തലകളെ وَأَرْجُلَكُمْ നിങ്ങളുടെ കാലുകളെയും (കഴുകുവിൻ) إِلَى الْكَعْبَيْنِ രണ്ടു നെരിയാണി (ഞെരിയാണി)കൾ വരെ وَإِنْ كُنْتُمْ നിങ്ങളായിരുന്നാൽ جُنُبًا ജനാബത്തുകാർ فَاطَّهَّرُوا എന്നാൽ നിങ്ങൾ ശുദ്ധിയായിക്കൊള്ളുവിൻ وَإِنْ كُنْتُمْ നിങ്ങളായിരുന്നാൽ مَرْضَىٰ രോഗികൾ أَوْ عَلَىٰ سَفَرٍ അല്ലെങ്കിൽ ഒരു (വല്ല) യാത്രയിൽ أَوْ جَاءَ അല്ലെങ്കിൽ വന്നു أَحَدٌ مِنْكُمْ നിങ്ങളിൽനിന്ന് ഒരാൾ مِنَ الْغَائِطِ വിസർജ്ജന (കടവിറങ്ങുന്ന-മറക്കിരിക്കുന്ന) സ്ഥാനത്തുനിന്ന് أَوْ لَامَسْتُمُ അല്ലെങ്കിൽ നിങ്ങൾ സ്പർശനം നടത്തി النِّسَاءَ സ്ത്രീകളുമായി فَلَمْ تَجِدُوا എന്നിട്ട് നിങ്ങൾക്കു കിട്ടിയില്ല مَاءً വെള്ളം, ജലം فَتَيَمَّمُوا എന്നാൽ കരുതി (എടുത്തു) കൊള്ളുവിൻ صَعِيدًا ഭൂമുഖത്തെ, മണ്ണിനെ طَيِّبًا ശുദ്ധമായ, നല്ല فَامْسَحُوا എന്നിട്ട് നിങ്ങൾ തടവുവിൻ بِوُجُوهِكُمْ നിങ്ങളുടെ മുഖങ്ങളെ وَأَيْدِيكُمْ നിങ്ങളുടെ കൈകളെയും مِنْهُ അതിനാൽ (അതുകൊണ്ട്) مَايُرِيدُاللَّهُ അല്ലാഹു ഉദ്ദേശിക്കുന്നില്ല لِيَجْعَلَ ആക്കു(ഏർപ്പെടുത്തു)വാൻ عَلَيْكُمْ നിങ്ങളുടെ മേൽ مِنْ حَرَجٍ വിഷമത്തിൽ നിന്നും (ഒ

ന്നും) وَلَـٰكِن يُرِيدُ എങ്കിലും അവൻ ഉദ്ദേശിക്കുന്നു لِيُطَهِّرَكُمْ നിങ്ങളെ ശുദ്ധമാക്കുവാൻ وَلِيُتِمَّ അവൻ പൂർണമാക്കുവാനും نِعْمَتَهُ അവന്റെ അനുഗ്രഹം عَلَيْكُمْ നിങ്ങളിൽ, നിങ്ങൾക്ക് لَعَلَّكُمْ നിങ്ങളാകുവാൻ വേണ്ടി, ആയേക്കാം تَشْكُرُونَ നിങ്ങൾ നന്ദി ചെയ്യും.

---

നമസ്കാര കർമത്തിന്റെ രൂപത്തെപ്പറ്റിയോ, അതിലെ പ്രധാന ഘടകങ്ങളായ റുകൂഉ്, സുജൂദ് മുതലായവ എങ്ങിനെയെല്ലാം ആയിരിക്കണമെന്നോ ക്വുർആനിൽ വിശദീകരിക്കപ്പെട്ടിട്ടില്ല. അവയെല്ലാം നബി തിരുമേനി ﷺ യുടെ വചനങ്ങളിൽ നിന്നും പ്രവൃത്തികളിൽ നിന്നുമാണ് അറിയപ്പെട്ടിരിക്കുന്നത്. കേവലം ശാഖോപശാഖകളായ അൽപം ചില വിശദാംശങ്ങളിലല്ലാതെ അതിന്റെ അനുഷ്ഠാന രൂപങ്ങളിൽ മുസ്‌ലിംകൾക്കിടയിൽ ഭിന്നാഭിപ്രായങ്ങളില്ലതാനും. الحمد لله എന്നാൽ, നമസ്കാരത്തിൽ പ്രവേശിക്കുന്നതിനുമുമ്പായി ചെയ്യേണ്ടുന്ന ശുദ്ധി കർമത്തെ-വുദ്വൂഇനെയും തയമ്മുമിനെയും- സംബന്ധിച്ച് അല്ലാഹു വിശദമായിത്തന്നെ വിവരിച്ചു തന്നിരിക്കുന്നു. ഇസ്‌ലാമിൽ ശുദ്ധീകരണത്തിനു കൽപിക്കപ്പെട്ടിട്ടുള്ള സ്ഥാനവും, നമസ്കാരത്തിൽ വുദ്വൂഇനും തയമ്മുമിനുമുള്ള സ്ഥാനവും ഇതിൽ നിന്ന് മനസ്സിലാക്കാം. നമസ്കാരത്തിന് ശ്രമിക്കുമ്പോൾ വുദ്വൂ ചെയ്‌വാൻ കൽപിച്ചിരിക്കകൊണ്ട് ഓരോ നമസ്കാരത്തിനും പ്രത്യേകം പ്രത്യേകം വുദ്വൂ എടുത്തേ തീരൂ എന്നോ, നമസ്കാരത്തിനു കുറച്ചു മുമ്പ് ചെയ്തിരുന്ന വുദ്വൂകൊണ്ട് മതിയാക്കിക്കൂടാ എന്നോ ഉദ്ദേശ്യമില്ല. ഒരു വുദ്വൂ എടുത്തു കഴിഞ്ഞാൽ അതു മുറിഞ്ഞു (നിഷ്ഫലമായി) പോകാത്തപ്പോഴെല്ലാം അതുകൊണ്ട് മതിയാക്കി നമസ്കരിക്കാവുന്നതാണെന്നും, ഒരു വുദ്വൂ കൊണ്ട് ഒന്നിലധികം നമസ്കാരം നിർവ്വഹിക്കുന്നതിന് വിരോധമില്ലെന്നും, എന്നാലും അതോടുകൂടി ഓരോ നമസ്കാരത്തിനും പ്രത്യേകം പ്രത്യേകം വുദ്വൂ പുതുക്കുന്നത് നല്ലതാണെന്നും നബിചര്യയിൽ നിന്നു അറിയപ്പെട്ടിട്ടുള്ളതാണ്.

വുദ്വൂഇന്റെ ഘടകങ്ങൾ (اركان) എന്ന നിലക്ക് മുഖം കഴുകുക, മുട്ടുവരെ കൈകൾ കഴുകുക, തല തടവുക, നെരിയാണിവരെ കാൽകഴുകുക ഇത്രയും കാര്യങ്ങളാണ് അല്ലാഹു പ്രസ്താവിച്ചത്. തുടക്കത്തിൽ മുൻകൈ രണ്ടും കഴുകുക, വായയും മൂക്കും ശുദ്ധിയാക്കുക, ചെവികൾ തടവുക, എല്ലാം മുമ്മൂന്നു പ്രാവശ്യമാക്കുക മുതലായവ വുദ്വൂഇൽ അംഗീകരിക്കപ്പെടേണ്ടുന്ന മര്യാദകളുംഅതിന്റെ പ്രാവർത്തിക രൂപവുമാണെന്നു നബി ﷺ യും നമുക്കു കാണിച്ചു തന്നിരിക്കുന്നു. കഴുകപ്പെടേണ്ടുന്ന അവയവങ്ങളായ മുഖത്തെയും കൈകളെയും കുറിച്ചു പറഞ്ഞതോടൊപ്പം കാൽ കഴുകുന്നതിനെപ്പറ്റി പ്രസ്താവിക്കാതെ ഇടക്കുവെച്ച് തലതടവുകയും വേണമെന്ന് കൽപിച്ചിരിക്കകൊണ്ട് ഓരോന്നും അല്ലാഹു വിവരിച്ച അതേ വഴിക്കു വഴി ക്രമത്തിൽ തന്നെ നിർവ്വഹിക്കേണ്ടതുണ്ടെന്ന് മനസ്സിലാക്കാം. നബിചര്യയും അതാണ് കാട്ടിത്തരുന്നത്. തലയുടെ എത്ര ഭാഗം തടവണമെന്ന് ആയത്തിൽ വ്യക്തമായി പ്രസ്താവിക്കപ്പെട്ടിട്ടില്ലാത്തതു കൊണ്ട് മുഴുവൻ ഭാഗവും തടവൽ നിർബന്ധമാണെന്നും, കുറച്ചുഭാഗം തടവിയാൽ മതിയാകുമെന്നും പണ്ഡിതന്മാർക്കിടയിൽ രണ്ടഭിപ്രായമുണ്ട്. മുഴുവൻ തടവുകയാണ് നല്ലതെന്നുള്ളതിൽ പക്ഷാന്തരമില്ല താനും. (വിശദ വിവരങ്ങൾക്ക് ഹദീഥു ഗ്രന്ഥങ്ങളും കർമ ശാസ്ത്ര ഗ്രന്ഥങ്ങളും ആശ്രയിക്കേണ്ടതാകുന്നു).

وَإِن كُنتُم مَّرْضَىٰ (നിങ്ങൾ രോഗികളായിരുന്നാൽ) എന്നു തുടങ്ങി 'തയമ്മുമി'നെ സംബന്ധിച്ച വിവരണം അവസാനിക്കുന്നതുവരെയുള്ള വാക്യങ്ങളും, അവയെക്കുറിച്ചുള്ള അത്യാവശ്യ വിവരണങ്ങളും സൂഃ നിസാഉ് 43 ൽ മുമ്പു കഴിഞ്ഞു പോയിട്ടുള്ളതുകൊണ്ട് ഇവിടെ പ്രത്യേകം ഒന്നും പ്രസ്താവിക്കുന്നില്ല. കുളിക്കേണ്ടുന്ന കാരണങ്ങൾ നേരിടുമ്പോൾ അതിനു സാധിക്കാത്ത പക്ഷം, കുളിക്കു പകരം അനുഷ്ഠിക്കേണ്ടുന്ന കാര്യമെന്ന നിലക്കായിരുന്നു അവിടെ തയമ്മുമിനെപ്പറ്റി വിവരിച്ചത്. വുദ്വൂഇനു സൗകര്യപ്പെടാത്ത പക്ഷം അതിനു പകരം സ്വീകരിക്കപ്പെടേണ്ടുന്ന പ്രതിവിധി എന്ന നിലക്കാണ് തയമ്മുമിനെപ്പറ്റി ഇവിടെ പ്രസ്താവിച്ചിരിക്കുന്നത്. ഇതു മാത്രമേ വ്യത്യാസമുള്ളൂ. കുളിക്കു പകരമുള്ള തയമ്മുമും, വുദ്വൂഇനു പകരമുള്ള തയമ്മുമും സ്വഭാവത്തിൽ വ്യത്യാസമില്ലെന്നുകൂടി ഇതിൽ നിന്നു വ്യക്തമായി.

തുടർന്നുകൊണ്ട് അല്ലാഹു സത്യവിശ്വാസികളെ ഉണർത്തുന്നു: നിങ്ങൾക്ക് വല്ല വിഷമവും ഉണ്ടാക്കുവാൻ അല്ലാഹു ഉദ്ദേശിക്കുന്നില്ലെന്നും, നിങ്ങളെ ശുദ്ധിയാക്കുവാനും, നിങ്ങൾക്ക് അവന്റെ അനുഗ്രഹം പൂർണമാക്കിത്തരുവാനുമാണ് അല്ലാഹു ഉദ്ദേശിക്കുന്നതെന്നും (....مَا يُرِيدُ اللَّهُ لِيَجْعَلَ عَلَيْكُم) സൂറത്തുൽ ഹജ്ജ് 78 ൽ വ്യക്തമാക്കപ്പെട്ടിട്ടുള്ളതുപോലെ, മതശാസനകളിൽ അല്ലാഹു മനുഷ്യർക്ക് യാതൊരു വിഷമവും ഉണ്ടാക്കിയിട്ടില്ല. അവരുടെ കഴിവും സൗകര്യവും കണക്കിലെടുത്തുകൊണ്ടു തന്നെയാണ് എല്ലാ നിയമങ്ങളും നിയമിച്ചിരിക്കുന്നത്. നമസ്കാരവേളയിൽ വുദ്വൂ ചെയ്യണമെന്നും, അതിന് സാധിക്കാതെ വരുമ്പോൾ തയമ്മും ചെയ്താൽ മതിയെന്നും കൽപിച്ചതിനെത്തുടർന്നാണ് ഇവിടെ ഈ വിഷയം അല്ലാഹു ഉണർത്തുന്നത്. അപ്പോൾ, വുദ്വൂഉം തയമ്മുമും നിയമിച്ചതു കൊണ്ടുദ്ദേശ്യം നിങ്ങളെ വിഷമിപ്പിക്കുകയല്ല-നിങ്ങളെ ശുദ്ധിയുള്ളവരും അനുഗൃഹീതരുമാക്കുകയാണ്-എന്നായിരിക്കും പ്രധാനമായും ഇവിടെ ഉദ്ദേശ്യം. കേവലം ശാരീരികവും ബാഹ്യവുമായ മാലിന്യങ്ങളിൽനിന്നുള്ള ശുദ്ധി മാത്രമല്ല വുദ്വൂഉം, തയമ്മുമും കൊണ്ടുദ്ദേശ്യം. ആത്മീയവും മാനസികവുമായ ശുദ്ധിയും കൂടിയാകുന്നു. വുദ്വൂഇൽ ഓരോ അവയവം കഴുകും തോറും ആ അവയവം കൊണ്ടു ചെയ്ത തെറ്റുകൾ നീങ്ങിപ്പോകുന്നതാണെന്നും മറ്റും നബി ﷺ അരുളിച്ചെയ്തിട്ടുള്ളതു പ്രസ്താവ്യമാണല്ലോ. (മാ, മു) വുദ്വൂ കഴിഞ്ഞ ശേഷം اَللَّهُمَّ اجْعَلْنِي مِنَ التَّوَّابِينَ وَاجْعَلْنِي مِنَ الْمُتَطَهِّرِينْ (അല്ലാഹുവേ, എന്നെ നീ പശ്ചാത്തപിച്ചു മടങ്ങുന്നവരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തേണമേ, എന്നെ ശുദ്ധിയായവരുടെ കൂട്ടത്തിലും ഉൾപ്പെടുത്തേണമേ!) എന്ന് പ്രാർത്ഥിക്കുവാൻ നബി ﷺ പ്രോത്സാഹിപ്പിച്ചിട്ടുള്ളതും (തി) സ്മരണീയമാകുന്നു. മണ്ണുകൊണ്ടു തയമ്മും ചെയ്യുന്നത് ശരീരത്തിലെ ചില രോഗ ബീജങ്ങൾ നശിപ്പിക്കുവാൻ സഹായകമാണെന്നും മറ്റും വൈദ്യശാസ്ത്രജ്ഞന്മാർ പറഞ്ഞു കാണുന്നു. ഇതും ബാഹ്യമായ ഒരു ശുദ്ധീകരണമാണല്ലോ. അതില്ലെങ്കിൽ തന്നെയും അല്ലാഹുവിന്റെ കല്പന അനുസരിക്കുന്നത് പാപങ്ങൾ പൊറുക്കപ്പെടുവാനും അവന്റെ അനുഗ്രഹം സിദ്ധിക്കുവാനും കാരണമാണെന്നു പറയേണ്ടതില്ല. ചുരുക്കിപ്പറഞ്ഞാൽ, വുദ്വൂ, കുളി, തയമ്മും എന്നിവയൊക്കെ ബാഹ്യവും, ആന്തരീകവുമായ ശുദ്ധികൾ പ്രദാനം ചെയ്യുന്നു. അവ അല്ലാഹുവിന്റെ അനുഗ്രഹങ്ങൾക്ക് കാരണമാകുകയും ചെയ്യുന്നു; അതിനു നാം അല്ലാഹുവിനോട് നന്ദിയുള്ളവരായിരിക്കേണ്ടതുമുണ്ട്. അതാണ് لَعَلَّكُمْ تَشْكُرُونَ (നിങ്ങൾ നന്ദി കാണിച്ചേക്കാം) എന്ന വാക്യം ചൂണ്ടിക്കാട്ടുന്നത്. ഈ വാക്യത്തിന് 'നിങ്ങൾ നന്ദികാണിക്കുവാൻ വേണ്ടി' എന്നും അർത്ഥംവരാം. രണ്ടായാലും ഒരേ സാരത്തിൽ തന്നെ കലാശിക്കുന്നു.

وَٱذۡكُرُواْ نِعۡمَةَ ٱللَّهِ عَلَيۡكُمۡ وَمِيثَٰقَهُ ٱلَّذِي وَاثَقَكُم بِهِۦٓ إِذۡ قُلۡتُمۡ سَمِعۡنَا وَأَطَعۡنَاۖ

**﴾8﴿ നിങ്ങൾക്ക് അല്ലാഹു ചെയ്ത അനുഗ്രഹത്തെയും, അവൻ നിങ്ങളോട് ഉറപ്പുവാങ്ങിയിട്ടുള്ള അവന്റെ [അവനോടു നൽകിയ] ഉറപ്പിനെയും നിങ്ങൾ ഓർക്കുവിൻ (അതെ) 'ഞങ്ങൾ കേൾക്കുകയും, അനുസരിക്കുകയും ചെയ്തു' എന്ന് നിങ്ങൾ പറഞ്ഞപ്പോൾ (വാങ്ങിയഉറപ്പ്)**

وَٱتَّقُواْ ٱللَّهَۚ إِنَّ ٱللَّهَ عَلِيمُۢ بِذَاتِ ٱلصُّدُورِ ﴿٨﴾

**നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ, നിശ്ചയമായും അല്ലാഹു, നെഞ്ചു [ഹൃദയം] കളിലുള്ളതിനെക്കുറിച്ച് അറിയുന്നവനാകുന്നു.**

---

﴾8﴿ وَاذْكُرُوا നിങ്ങൾ ഓർമിക്കുകയും ചെയ്യുവിൻ نِعْمَةَ اللهِ അല്ലാഹുവിന്റെ (അല്ലാഹു ചെയ്ത) അനുഗ്രഹം عَلَيْكُمْ നിങ്ങൾക്ക് وَمِيثَاقَهُ അവന്റെ (അവനോടുള്ള) ഉറപ്പും, കരാറും الَّذِي وَاثَقَكُمْ നിങ്ങളോടു അവൻ ഉറപ്പു (കരാറു) വാങ്ങിയതായ بِهِ അതിനെപ്പറ്റി إِذْ قُلْتُمْ നിങ്ങൾ പറഞ്ഞപ്പോൾ, പറഞ്ഞ സന്ദർഭം سَمِعْنَا ഞങ്ങൾ കേട്ടു وَأَطَعْنَا ഞങ്ങൾ അനുസരിക്കുകയും ചെയ്തു وَاتَّقُوا നിങ്ങൾ സൂക്ഷിക്കുകയും ചെയ്വിൻ اللهَ അല്ലാഹുവിനെ إِنَّ اللهَ നിശ്ചയമായും അല്ലാഹു عَلِيمٌ അറിയുന്നവനാണ് بِذَاتِ الصُّدُورِ നെഞ്ചു (ഹൃദയം) കളിലുള്ളതിനെപ്പറ്റി

---

അല്ലാഹുവിന്റെ അനുഗ്രഹം (**نعمة الله**) എന്ന വാക്കിൽ അല്ലാഹു മനുഷ്യർക്ക് ചെയ്ത കണക്കറ്റ അനുഗ്രഹങ്ങൾ ഉൾപെടുമെങ്കിലും സന്മാർഗത്തിലേക്കുള്ള മാർഗ ദർശനമാണ് ഇവിടെ മുഖ്യമായും ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്ന് സന്ദർഭംകൊണ്ടു മനസ്സിലാക്കാം. നിങ്ങളോട് അവൻ ഉറപ്പുമേടിച്ചിട്ടുള്ള അവന്റെ ഉറപ്പ് (وَمِيثَاقَهُ الَّذِي وَاثَقَكُمْ بِهِ) കൊണ്ടുദ്ദേശ്യം, ബുദ്ധിപരമായോ, പ്രവാചകന്മാർ വഴിയോ ലഭിക്കുന്ന തെളിവുകളുടെ അടിസ്ഥാനത്തിൽ, അല്ലാഹുവിന്റെ നിയമ നിർദ്ദേശങ്ങൾ അനുസരിക്കുവാൻ മനുഷ്യനുള്ള ബാധ്യതയാണ് എന്ന് ചിലരും, സൂഃ അഅ്റാഫ് 172 ൽ കാണാവുന്ന പ്രകാരം ആദം (അ)ന്റെ സന്താനങ്ങളോട് ആത്മീയ ലോകത്തുവെച്ച് അല്ലാഹു വാങ്ങിയ കരാറാണുദ്ദേശ്യമെന്ന് വേറെ ചിലരും പ്രസ്താവിച്ചിരിക്കുന്നു. തങ്ങളോട് കൽപിക്കുന്നതെല്ലാം തങ്ങൾ സ്വീകരിക്കുകയും അനുസരിക്കുകയും ചെയ്തുകൊള്ളാമെന്ന് സത്യവിശ്വാസികൾ പല സന്ദർഭങ്ങളിലും നബി ﷺയോട് പ്രതിജ്ഞ ചെയ്യലും വാക്കുകൊടുക്കലും ഉണ്ടായിട്ടുണ്ട്. ഇതാണിവിടെ ഉദ്ദേശ്യമെന്നത്രെ പല വ്യാഖ്യാതാക്കളും പറയുന്നത്. ഖുർആന്റെ വാക്കുകളോട് കൂടുതൽ യോജിച്ചു കാണുന്നതും ഇതാണ്. ഉബാദത്തുബ്നുസ്സ്വാമിത്ത് (**عبادة بن الصامت — رضـ**) പ്രസ്താവി

ച്ചതായി ബുഖാരിയും, മുസ്‌ലിമും (റ) രേഖപ്പെടുത്തിയ ഒരു പ്രസിദ്ധ ഹദീഥിൽ ഇപ്ര കാരം വന്നിട്ടുമുണ്ട്: “എളുപ്പത്തിലും, ഞെരുക്കത്തിലും സന്തോഷത്തിലും, വെറുപ്പിലും (എല്ലാം തന്നെ) കേൾക്കുവാനും, അനുസരിക്കുവാനും ഞങ്ങൾ റസൂൽ തിരുമേനി ﷺയോടു ‘ബൈഅത്ത്’ (പ്രതിജ്ഞ) ചെയ്തിരിക്കുന്നു”.

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ كُونُوا۟ قَوَّٰمِينَ لِلَّهِ شُهَدَآءَ بِٱلْقِسْطِ ۖ وَلَا يَجْرِمَنَّكُمْ شَنَـَٔانُ قَوْمٍ عَلَىٰٓ أَلَّا تَعْدِلُوا۟ ۚ ٱعْدِلُوا۟ هُوَ أَقْرَبُ لِلتَّقْوَىٰ ۖ وَٱتَّقُوا۟ ٱللَّهَ ۚ إِنَّ ٱللَّهَ خَبِيرٌۢ بِمَا تَعْمَلُونَ ﴿٩﴾

**﴾9﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിനുവേണ്ടി (ഉറച്ചു) നില കൊള്ളുന്നവരായിരിക്കുവിൻ, നീതി മുറക്കു സാക്ഷ്യം വഹിക്കുന്നവരായി ക്കൊണ്ട്. ഒരു ജനതയോടുള്ള അമർ ഷം, നിങ്ങൾ നീതി പാലിക്കാതിരിക്കു വാൻ നിങ്ങളെ നിശ്ചയമായും പ്രേരി പ്പിക്കരുത്. നിങ്ങൾ നീതി പാലിക്ക ണം, അത് ഭയഭക്തിയോട് കൂടുതൽ അടുപ്പമുള്ളതത്രെ.**

**നിങ്ങൾ അല്ലാഹുവിനെ സൂക്ഷി ക്കുയും ചെയ്യുവിൻ.**

**നിശ്ചയമായും അല്ലാഹു, നിങ്ങൾ പ്രവർത്തിക്കുന്നതിനെക്കുറിച്ച് സൂക്ഷ്മമായി അറിയുന്നവനാകുന്നു.**

---

﴾9﴿ يَاأَيُّهَاالَّذِينَآمَنُوا ഹേ, വിശ്വസിച്ചവരേ كُونُوا നിങ്ങൾ ആയിരിക്കുവിൻ, ആയിത്തീരുവിൻ قَوَّامِينَ (ശരിക്കു-ഉറച്ചു) നിലകൊള്ളുന്നവർ لِلَّهِ അല്ലാഹുവിനു വേണ്ടി, അല്ലാഹുവിന്നായി شُهَدَاءَ സാക്ഷികളായിട്ട്, സാക്ഷ്യം വഹിക്കുന്നവരായി بِالْقِسْطِ നീതിമുറക്ക് وَلايَجْرِمَنَّكُمْ നിശ്ചയമായും നിങ്ങളെ പ്രേരിപ്പിക്കരുത് شَنَآنُ അമർഷം, ഈർഷ്യത قَوْمٍ ഒരു ജനതയുടെ (ജനതയോടുള്ള) عَلَىٰأَلاتَعْدِلُوا നിങ്ങൾ നീതിപാലിക്കാതെ (ചെയ്യാതെ)യിരിക്കുന്നതിന് اعْدِلُوا നിങ്ങൾ നീതിപാലിക്കുവിൻ, മര്യാദ കാട്ടുവിൻ هُوَأَقْرَبُ അത് കൂടുതൽ അടുപ്പമുള്ളതാണ്, അധികം അടുത്തതാണ് لِلتَّقْوَىٰ ഭയഭക്തി (സൂക്ഷ്മത)യോട് وَاتَّقُوا നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ اللَّهَ അല്ലാഹുവിനെ إِنَّاللَّهَ നിശ്ചയമായും അല്ലാഹു خَبِيرٌ സൂക്ഷ്മമായി അറിയുന്നവനാണ് بِمَاتَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി.

---

നീതിമുറക്ക് സാക്ഷ്യം വഹിച്ചുകൊണ്ട് അല്ലാഹുവിനുവേണ്ടി നിലകൊള്ളുക എന്ന് പറഞ്ഞതിന്റെ താൽപര്യം സൂ: അന്നിസാഇലെ 135-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട്. ഒരു ജനതയോടുള്ള അമർഷം നീതിപാലിക്കാതിരിക്കുവാൻ പ്രേരിപ്പി

ക്കരുത് എന്നു പറഞ്ഞത് പൊതുവായ ഒരു പ്രധാന തത്വമാകുന്നു. ഒരു കൂട്ടരോട് വല്ല കാരണത്താലും ഈര്‍ഷ്യതയും വെറുപ്പുമുണ്ടെങ്കില്‍ അവരോട് അതിന്റെ പേരില്‍ അനീതിയും അക്രമവും പ്രവര്‍ത്തിക്കുവാന്‍ പാടില്ലെന്നും, നീതിയും മര്യാദയും പാലിക്കുന്നതിന് ഒരിക്കലും അതു തടസ്സമാകരുതെന്നുമാണ് അല്ലാഹു കല്‍പിക്കുന്നത്. ഈ കല്‍പന ജനങ്ങള്‍ ശരിക്കും പാലിക്കുന്നപക്ഷം ലോകത്ത് സമാധാനാന്തരീക്ഷം നിലനില്‍ക്കുവാന്‍പോലും അത് ഉതകുന്നതാണെന്ന് കാണാവുന്നതാണ്. മിക്ക കല്‍പനകളും വിവരിച്ചശേഷം അതിനെ തുടര്‍ന്നു നിങ്ങള്‍ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിന്‍ ( وَاتَّقُوا اللَّهَ ) എന്നു അല്ലാഹു ആവര്‍ത്തിച്ചുണര്‍ത്താറുള്ളത് നാം പ്രത്യേകം ശ്രദ്ധ ചെലുത്തേണ്ടതാകുന്നു.

وَعَدَ ٱللَّهُ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ ۙ لَهُم مَّغْفِرَةٌ وَأَجْرٌ عَظِيمٌ ﴿١٠﴾

**﴾10﴿ വിശ്വസിക്കുകയും, സല്‍ക്കര്‍മങ്ങള്‍ പ്രവര്‍ത്തിക്കുകയും ചെയ്തവരോട് അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു: അവര്‍ക്ക് പാപമോചനവും, മഹത്തായ പ്രതിഫലവും ഉണ്ട് (എന്ന്).**

وَٱلَّذِينَ كَفَرُوا۟ وَكَذَّبُوا۟ بِـَٔايَٰتِنَآ أُو۟لَٰٓئِكَ أَصْحَٰبُ ٱلْجَحِيمِ ﴿١١﴾

**﴾11﴿ അവിശ്വസിക്കുകയും, നമ്മുടെ 'ആയത്തു' [ലക്ഷ്യം]കളെ വ്യാജമാക്കുകയും ചെയ്തവരാകട്ടെ, അക്കൂട്ടര്‍, ജ്വലിക്കുന്ന അഗ്നിയുടെ [നരകത്തിന്റെ] ആള്‍ക്കാരാകുന്നു.**

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱذْكُرُوا۟ نِعْمَتَ ٱللَّهِ عَلَيْكُمْ إِذْ هَمَّ قَوْمٌ أَن يَبْسُطُوٓا۟ إِلَيْكُمْ أَيْدِيَهُمْ فَكَفَّ أَيْدِيَهُمْ عَنكُمْ ۖ وَٱتَّقُوا۟ ٱللَّهَ ۚ وَعَلَى ٱللَّهِ فَلْيَتَوَكَّلِ ٱلْمُؤْمِنُونَ ﴿١٢﴾

**﴾12﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങള്‍ക്ക് അല്ലാഹു ചെയ്ത അനുഗ്രഹത്തെ നിങ്ങള്‍ ഓര്‍ക്കുവിന്‍, (അതായത്) ഒരു ജനത നിങ്ങളുടെ നേരെ അവരുടെ കൈകള്‍ നീട്ടുവാന്‍ കരുതിയപ്പോള്‍, എന്നിട്ട് നിങ്ങളില്‍ നിന്നും അവരുടെ കൈകളെ അവന്‍ തട്ടിനീക്കി.**

**നിങ്ങള്‍ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യണം. അല്ലാഹുവിന്റെ മേല്‍ ഭരമേല്‍പിച്ചുകൊള്ളട്ടെ സത്യവിശ്വാസികള്‍.**

---

﴾10﴿ وَعَدَ ٱللَّهُ അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു ٱلَّذِينَ ءَامَنُوا വിശ്വസിച്ചവരോട് وَعَمِلُوا പ്രവര്‍ത്തിക്കുകയും ചെയ്ത ٱلصَّٰلِحَٰتِ സല്‍ക്കര്‍മങ്ങള്‍ لَهُم

അവർക്കുണ്ട് مَّغْفِرَةٌ പാപമോചനം وَأَجْرٌ പ്രതിഫലവും عَظِيمٌ വമ്പിച്ച, മഹത്തായ وَٱلَّذِينَ كَفَرُوا ﴿11﴾ അവിശ്വസിച്ചവരാകട്ടെ وَكَذَّبُوا വ്യാജമാക്കുകയും ചെയ്തു بِـَٔايَـٰتِنَآ നമ്മുടെ ആയത്തുകളെ أُو۟لَـٰٓئِكَ അക്കൂട്ടർ أَصْحَـٰبُ ആൾക്കാരാകുന്നു ٱلْجَحِيمِ ജ്വലിക്കുന്ന അഗ്നിയുടെ ﴿12﴾ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا ഹേ വിശ്വസിച്ചവരേ اذْكُرُوا നിങ്ങൾ ഓർക്കുവിൻ نِعْمَتَ ٱللَّهِ അല്ലാഹുവിന്റെ അനുഗ്രഹത്തെ عَلَيْكُمْ നിങ്ങൾക്ക്, നിങ്ങളുടെ മേലുള്ള إِذْ هَمَّ കരുതിയപ്പോൾ, ഉദ്ദേശിച്ച സ്ഥിതിക്ക് قَوْمٌ ഒരു ജനത (ചില ആളുകൾ) أَن يَبْسُطُوا അവർ നീട്ടുവാൻ, വിരുത്തുവാൻ إِلَيْكُمْ നിങ്ങളിലേക്ക്, നിങ്ങളുടെ നേരെ أَيْدِيَهُمْ അവരുടെ കൈകളെ فَكَفَّ എന്നിട്ട് അവൻ തടുത്തു أَيْدِيَهُمْ അവരുടെ കൈകളെ عَنكُمْ നിങ്ങളിൽ നിന്ന് وَٱتَّقُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ وَعَلَى ٱللَّهِ അല്ലാഹുവിന്റെ മേൽ (തന്നെ) فَلْيَتَوَكَّلِ ഭരമേൽപിച്ചുകൊള്ളട്ടെ ٱلْمُؤْمِنُونَ സത്യവിശ്വാസികൾ

---

ഈ വചനത്തിൽ അല്ലാഹുവിന്റെ അനുഗ്രഹം (نِعْمَتَ ٱللَّهِ) എന്ന് പറഞ്ഞത് ഒരു പ്രത്യേക സംഭവത്തെ സൂചിപ്പിച്ചതാണെന്നും, അല്ലെന്നും രണ്ടഭിപ്രായമുണ്ട്. സത്യവിശ്വാസികളെ ഉന്മൂലനം ചെയ്യാൻ പരിപാടിയിട്ടു കഴിവതെല്ലാം ചെയ്തുകൊണ്ടിരിക്കുകയായിരുന്നുവല്ലോ ഇസ്ലാമിന്റെ ശത്രുക്കൾ. ഇപ്പോൾ, അവരുടെ അക്രമങ്ങളും പരിപാടികളും പരാജയപ്പെടുത്തിക്കൊണ്ട് മുസ്ലിംകൾക്ക് അല്ലാഹു വിജയവും പ്രതാപവും നൽകിക്കഴിഞ്ഞിരിക്കുകയാണ്. ഈ മഹത്തായ പൊതു അനുഗ്രഹമാണ് ഇവിടെ ഉദ്ദേശമെന്നത്രെ രണ്ടാമത്തെ അഭിപ്രായക്കാരുടെ പക്ഷം. ഒരു പ്രത്യേക സംഭവത്തെയാണ് സൂചിപ്പിക്കുന്നതെന്ന ഒന്നാമത്തെ അഭിപ്രായക്കാർ ഒന്നിലധികം സംഭവങ്ങൾ ഇവിടെ ഉദ്ധരിച്ചു കാണാം. ചിലർ അവയിൽ ചിലതിന് മുൻഗണനയും നൽകുന്നു.സംഭവങ്ങൾ ഇവയാണ്:-

(1) അസ്ഫാൻ യുദ്ധത്തിൽ നബി ﷺയും സ്വഹാബികളും ദ്വുഹ്ർ നമസ്കാരം ജമാഅത്തായി നമസ്കരിച്ചു. ഇതു കണ്ട ശത്രുക്കൾ, അടുത്ത നമസ്കാരത്തിൽ ആ തക്കംനോക്കി മുസ്ലിംകളെ പരാജയപ്പെടുത്തുവാൻ പരിപാടിയിട്ടു. പക്ഷേ, യുദ്ധത്തിൽ ഭയപ്പാടിന്റെ നമസ്കാരം (صلاة الخوف) നടത്തുവാനുള്ള കൽപനമൂലം സത്യവിശ്വാസികളെ അല്ലാഹു രക്ഷിക്കുകയും അവരുടെ കുതന്ത്രം പരാജയപ്പെടുത്തുകയും ചെയ്തു.

(2) ഒരു യുദ്ധയാത്രയിൽ നബി ﷺ ഒരു മരത്തണലിൽ വിശ്രമിക്കുകയായിരുന്നു. സ്വഹാബികൾ ഓരോ ജോലിയിൽ വ്യാപൃതരുമായിരുന്നു. മുഹാരിബ് (محارب) ഗോത്രക്കാരനായ ഒരാൾ ഈ തക്കം നോക്കിവന്ന് നബി ﷺയുടെ വാളെടുത്തു. അതു ഉയർത്തിപ്പിടിച്ചുകൊണ്ട് 'മുഹമ്മദേ, ഇപ്പോൾ നിന്നെ ആർ രക്ഷിക്കും?' എന്നു ചോദിച്ചു. തിരുമേനി ﷺ ഉത്തരം പറഞ്ഞു: 'അല്ലാഹു'. അവൻ സ്തംഭിച്ചുപോയി. വാൾ കൈയിൽ നിന്നു വീണു. തിരുമേനി വാളെടുത്തു അതേചോദ്യം അവനോട് ചോദിച്ചു. 'ആരുമില്ല, രക്ഷിക്കണേ?' എന്നായിരുന്നു അവന്റെ മറുപടി. തിരുമേനി അവന്റെ നേരെ നടപടിയൊന്നും എടുക്കാതെ അവന് മാപ്പ് നൽകി വിട്ടയച്ചു.

(3) ഒരിക്കൽ നബി ﷺയെയും സ്വഹാബികളെയും യഹൂദികൾ ഒരു വിരുന്നിന് ക്ഷണിച്ചു. ഭക്ഷണത്തിൽ വിഷം കലർത്തി അവരെ കൊലപ്പെടുത്തുവാനായിരുന്നു പരിപാടി. അല്ലാഹു നേരത്തെതന്നെ നബി ﷺക്ക് അതിനെപ്പറ്റി വഹ്‌യ് മുഖേന അറിവു കൊടുത്തു. അങ്ങിനെ, തിരുമേനിയും സ്വഹാബികളും അതിൽ പങ്കെടുക്കുകയുണ്ടായില്ല.

(4) യഹൂദഗോത്രമായ ബനൂനദ്വീറിന്റെ അടുക്കൽ കുറച്ചു പണം കടം ചോദിക്കുവാനായി നബി ﷺ ചെന്നു. കൊടുക്കാമെന്ന് സമ്മതിച്ച ശേഷം ഒരു ചുമരിനു താഴെയായി നബി ﷺക്കു ഇരിക്കുവാൻ അവർ സ്ഥലം ഏർപ്പാട് ചെയ്തു. നബി ﷺ അവിടെ ഇരിക്കുമ്പോൾ മാളികമുകളിൽ നിന്ന് ഒരു ആസ് കല്ലെടുത്തു തിരുമേനിയുടെ തലക്കുമീതെയിട്ട് തിരുമേനിയുടെ കഥകഴിക്കുവാൻ അവർ ഒരാളെ ശട്ടംകെട്ടുകയും ചെയ്തു. ഈ ഗൂഢ രഹസ്യം അല്ലാഹു നബി ﷺക്ക് അറിയിച്ചുകൊടുത്തു. അപ്പോൾ, നബി ﷺയും കൂടെയുണ്ടായിരുന്ന സ്വഹാബികളും സ്ഥലം വിട്ടുപോന്നു.

ചരിത്ര ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ഈ നാലു സംഭവങ്ങളിൽ ഏതെങ്കിലും ഒന്നോ, അല്ലെങ്കിൽ ഇതുപോലുള്ള സംഭവങ്ങൾ പൊതുവെയോ ആയിരിക്കാം ഇവിടെ ഉദ്ദേശ്യം. അല്ലാഹു സത്യവിശ്വാസികൾക്ക് ചെയ്തുകൊടുത്ത വമ്പിച്ച അനുഗ്രഹങ്ങളാണിവയെല്ലാം എന്ന് പറയേണ്ടതില്ലല്ലോ.

## വിഭാഗം - 3

കഴിഞ്ഞ 8-ാം വചനത്തിലും അതിന് ശേഷവുമായി അല്ലാഹു ചെയ്തുതന്ന അനുഗ്രഹങ്ങളെയും, അവനോട് ചെയ്ത കരാറുകളെയും ഓർമിക്കണമെന്നും, നീതിക്ക് സാക്ഷ്യം വഹിച്ചുകൊണ്ട് അല്ലാഹുവിനുവേണ്ടി നിലകൊള്ളുന്നവരായിരിക്കണമെന്നും മറ്റും അല്ലാഹു സത്യവിശ്വാസികളെ ഉപദേശിച്ചുവല്ലോ. തുടർന്നുള്ള ഏതാനും വചനങ്ങളിൽ വേദക്കാരും അല്ലാഹുവിനോട് ചില കരാറുകൾ ചെയ്തിരുന്നുവെന്നും, അവർ അതൊക്കെ ലംഘിച്ചു ദുർമാർഗത്തിൽ മുഴുകുകയാണ് ചെയ്തതെന്നും, അങ്ങനെ അവർ അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് പാത്രമായിത്തീർന്നുവെന്നും ചൂണ്ടിക്കാട്ടുന്നു.അവരുടെ ചരിത്രത്തിൽ നിന്ന് പാഠം പഠിച്ചുകൊണ്ട് സത്യവിശ്വാസികൾ അവരെപ്പോലെ ആകുവാൻ ഇടവരാതെ സൂക്ഷിക്കുവാൻ വേണ്ടിയാണിത്. മുസ്‌ലിം സമുദായത്തിന് അല്ലാഹു തൗഫീകും സൽബുദ്ധിയും നൽകട്ടെ. آمين

وَلَقَدْ أَخَذَ ٱللَّهُ مِيثَٰقَ بَنِىٓ إِسْرَٰٓءِيلَ

﴾13﴿ **ഇസ്‌റാഈൽ സന്തതികളുടെ ഉറപ്പ് [കരാർ] അല്ലാഹു വാങ്ങുകയുണ്ടായി;**

وَبَعَثْنَا مِنْهُمُ ٱثْنَىْ عَشَرَ نَقِيبًا ۖ وَقَالَ ٱللَّهُ إِنِّى مَعَكُمْ ۖ

**അവരിൽ നിന്ന് പന്ത്രണ്ട് നായകന്മാരെ നാം [അല്ലാഹു] നിയോഗിക്കുകയും ചെയ്തു. അല്ലാഹു (അവരോട്) പറയുകയും ചെയ്തു: 'നിശ്ചയമായും, ഞാൻ നിങ്ങളുടെ കൂടെയുണ്ട്;**

لَئِنْ أَقَمْتُمُ ٱلصَّلَوٰةَ وَءَاتَيْتُمُ ٱلزَّكَوٰةَ وَءَامَنتُم بِرُسُلِى وَعَزَّرْتُمُوهُمْ وَأَقْرَضْتُمُ ٱللَّهَ قَرْضًا حَسَنًا لَّأُكَفِّرَنَّ عَنكُمْ سَيِّـَٔاتِكُمْ وَلَأُدْخِلَنَّكُمْ جَنَّٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ ۚ

**നിങ്ങൾ നമസ്കാരം നിലനിറുത്തുകയും, സകാത്ത് കൊടുക്കുകയും, എന്റെ റസൂലുകളിൽ വിശ്വസിക്കുകയും, അവരെ (സഹായിച്ചു) ശക്തിപ്പെടുത്തുകയും, അല്ലാഹുവിനു നല്ലതായ കടംകൊടുക്കുകയും ചെയ്തുവെങ്കിൽ, തീർച്ചയായും, നിങ്ങളുടെ തിന്മകളെ നിങ്ങൾക്ക് ഞാൻ മൂടിമറ(ച്ചു മാപ്പാ)ക്കുകയും, അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളിൽ നിങ്ങളെ ഞാൻ പ്രവേശിപ്പിക്കുകയും ചെയ്യും.**

فَمَن كَفَرَ بَعْدَ ذَٰلِكَ مِنكُمْ فَقَدْ ضَلَّ سَوَآءَ ٱلسَّبِيلِ ﴿١٣﴾

**എന്നാൽ, ഇതിനുശേഷം നിങ്ങളിൽ നിന്ന് ആരെങ്കിലും അവിശ്വസിക്കുന്ന പക്ഷം, തീർച്ചയായും അവൻ ശരിയായ മാർഗം പിഴച്ചുപോയി'.**

---

﴾13﴿ وَلَقَدْ أَخَذَ വാങ്ങുക (മേടിക്കുക, എടുക്കുക)യുണ്ടായിട്ടുണ്ട് ٱللَّهُ അല്ലാഹു مِيثَٰقَ ഉറപ്പു, കരാർ بَنِىٓ إِسْرَٰٓءِيلَ ഇസ്റാഈൽ സന്തതികളുടെ وَبَعَثْنَا നാം നിയോഗിക്കുക(എഴുന്നേൽപ്പിക്കുക)യും ചെയ്തു مِنْهُمُ അവരിൽനിന്നു ٱثْنَىْ عَشَرَ പന്ത്രണ്ട് نَقِيبًا നായകൻ, തലവൻ, നേതാവ്, മേലാൾ وَقَالَ ٱللَّهُ അല്ലാഹു പറയുകയും ചെയ്തു إِنِّى مَعَكُمْ നിശ്ചയമായും ഞാൻ നിങ്ങളുടെ കൂടെയുണ്ട്, കൂടെയാണ് لَئِنْ أَقَمْتُمُ നിങ്ങൾ നിലനിറുത്തിയെങ്കിൽ ٱلصَّلَوٰةَ നമസ്കാരം وَءَاتَيْتُمُ നിങ്ങൾ കൊടുക്കുകയും ചെയ്തു ٱلزَّكَوٰةَ സക്കാത്ത് وَءَامَنتُم നിങ്ങൾ വിശ്വസിക്കുകയും ചെയ്തു بِرُسُلِى എന്റെ റസൂലുകളിൽ وَعَزَّرْتُمُوهُمْ അവരെ നിങ്ങൾ സഹായിക്കുകയും ചെയ്തു, ശക്തിപ്പെടുത്തുകയും ചെയ്തു وَأَقْرَضْتُمُ നിങ്ങൾ കടം കൊടുക്കുകയും ചെയ്തു ٱللَّهَ അല്ലാഹുവിന് قَرْضًا حَسَنًا നല്ലതായ കടം لَّأُكَفِّرَنَّ തീർച്ചയായും ഞാൻ മൂടി (മറച്ചു) വെക്കും عَنكُمْ നിങ്ങളിൽ നിന്ന്, നിങ്ങൾക്ക് سَيِّـَٔاتِكُمْ നിങ്ങളുടെ തിന്മകളെ وَلَأُدْخِلَنَّكُمْ നിങ്ങളെ ഞാൻ പ്രവേശിപ്പിക്കുകയും തന്നെ ചെയ്യും جَنَّٰتٍ സ്വർഗങ്ങളിൽ, തോപ്പുകളിൽ تَجْرِى ഒഴുകുന്ന, നടക്കും مِن تَحْتِهَا അതിന്റെ അടിയിലൂടെ ٱلْأَنْهَٰرُ അരുവികൾ فَمَن كَفَرَ എന്നാൽ (എനി) ആരെങ്കിലും (വല്ലവരും) അവിശ്വസിച്ചാൽ بَعْدَ ذَٰلِكَ അതിനു (ഇതിനു) ശേഷം مِنكُمْ നിങ്ങളിൽ നിന്ന് فَقَدْ ضَلَّ എന്നാലവൻ പിഴച്ചു കഴിഞ്ഞു سَوَآءَ ٱلسَّبِيلِ ശരിയായ മാർഗം, ചൊവ്വായ വഴി.

فَبِمَا نَقْضِهِم مِّيثَٰقَهُمْ لَعَنَّٰهُمْ وَجَعَلْنَا قُلُوبَهُمْ قَٰسِيَةً ۖ يُحَرِّفُونَ ٱلْكَلِمَ عَن مَّوَاضِعِهِۦ ۙ وَنَسُوا۟ حَظًّا مِّمَّا ذُكِّرُوا۟ بِهِۦ ۚ وَلَا تَزَالُ تَطَّلِعُ عَلَىٰ خَآئِنَةٍ مِّنْهُمْ إِلَّا قَلِيلًا مِّنْهُمْ ۖ فَٱعْفُ عَنْهُمْ وَٱصْفَحْ ۚ إِنَّ ٱللَّهَ يُحِبُّ ٱلْمُحْسِنِينَ ﴿١٤﴾

**《14》 എന്നിട്ട് അവർ തങ്ങളുടെ ഉറപ്പ് (വല്ലാതെ) ലംഘിച്ചതു നിമിത്തം നാം അവരെ ശപിച്ചു. അവരുടെ ഹൃദയങ്ങളെ നാം കടുത്തതാക്കുകയും ചെയ്തു.**

**വാക്കുകളെ അതിന്റെ സ്ഥാനങ്ങളിൽ നിന്നും അവർ മാറ്റം വരുത്തുന്നു; അവർക്ക് ഉൽബോധനം നൽകപ്പെട്ടതിൽ നിന്നും ഒരു (വലിയ) ഭാഗം അവർ മറന്നു കളയുകയും ചെയ്തു. അവരിൽ നിന്നു-അവരിൽ അല്പം ആളുകളൊഴികെ-(ഉണ്ടാകുന്ന) ചതിയെ നീ നോക്കി (മനസ്സിലാക്കി)ക്കൊണ്ടേ ഇരിക്കുകയും ചെയ്യുന്നു. എന്നാൽ, അവർക്ക് നീ മാപ്പു നൽകുകയും, വിട്ടുകൊടുക്കുകയും ചെയ്തുകൊള്ളുക.**

**നിശ്ചയമായുംഅല്ലാഹു, സുകൃതം ചെയ്യുന്നവരെ സ്നേഹിക്കുന്നു.**

---

《14》 فَبِمَا نَقْضِهِم എന്നിട്ട് (എന്നാൽ) അവരുടെ ലംഘനം കൊണ്ട്, ലംഘിച്ചതു നിമിത്തം مِّيثَٰقَهُمْ അവരുടെ ഉറപ്പു, കരാർ لَعَنَّٰهُمْ നാമവരെ ശപിച്ചു وَجَعَلْنَا നാം ആക്കുകയും ചെയ്തു قُلُوبَهُمْ അവരുടെ ഹൃദയങ്ങളെ قَٰسِيَةً കടുത്തത്, കടുപ്പമുള്ളവ يُحَرِّفُونَ അവർ മാറ്റം വരുത്തുന്നു ٱلْكَلِمَ വാക്ക്, വാക്കുകളെ عَن مَّوَاضِعِهِ അതിന്റെ സ്ഥാനങ്ങളിൽ നിന്ന് وَنَسُوا അവർ മറക്കുക (വിസ്മരിക്ക)യും ചെയ്തു حَظًّا ഒരു ഭാഗം, പങ്ക്, ഓഹരി مِّمَّا ذُكِّرُوا അവർ ഉൽബോധനം ചെയ്യപ്പെട്ടതിൽ നിന്ന് بِهِ അതിനെപ്പറ്റി وَلَا تَزَالُ നീ ആയിക്കൊണ്ടേയിരിക്കും تَطَّلِعُ നീ നോക്കി (അറിഞ്ഞു മനസ്സിലാക്കി-കണ്ടു) കൊണ്ട് عَلَىٰ خَآئِنَةٍ ചതി പ്രയോഗത്തെപ്പറ്റി (ചതിയെ) مِّنْهُمْ അവരിൽ നിന്ന് إِلَّا قَلِيلًا അൽപം (ആൾ) ഒഴികെ مِّنْهُمْ അവരിൽ നിന്ന് فَٱعْفُ എന്നാൽ നീ മാപ്പു നൽകുക عَنْهُمْ അവർക്ക്, അവരെപ്പറ്റി وَٱصْفَحْ നീ വിട്ടുകൊടുക്കുക (തിരിഞ്ഞുകളയുക)യും ചെയ്യുക إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു يُحِبُّ സ്നേഹിക്കുന്നു, ഇഷ്ടപ്പെടും ٱلْمُحْسِنِينَ സുകൃതം (പുണ്യം-നന്മ) ചെയ്യുന്നവരെ.

---

ഇസ്റാഈല്യരോട് അല്ലാഹു വാങ്ങിയ കരാർ എന്തായിരുന്നുവെന്ന് ഏറെക്കുറെ ഈ വചനത്തിൽ നിന്നുതന്നെ മനസ്സിലാക്കാവുന്നതാണ്. 3:187, 4:154 മുതലായ സ്ഥല

ങ്ങളിലും അതു സംബന്ധിച്ച വിവരങ്ങൾ കഴിഞ്ഞുപോയിട്ടുണ്ട്. സൂ: അഅ്റാഫ് 160 ൽ കാണാവുന്നതുപോലെ, ഇസ്റാഈൽ സമുദായം പന്ത്രണ്ട് (*) ഗോത്രങ്ങൾ ഉൾക്കൊണ്ടതായിരുന്നു. ഇസ്റാഈൽ എന്നുകൂടി പേരുണ്ടായിരുന്ന യഅ്ക്കൂബ് നബി (അ)യുടെ പന്ത്രണ്ടു മക്കളുടെ പിന്തുടർച്ചക്കാരായിരുന്നു പ്രസ്തുത ഗോത്രങ്ങൾ. ഈ ഓരോ ഗോത്രത്തിന്റെയും നേതാക്കളായി നിശ്ചയിക്കപ്പെട്ടിരുന്ന തലവന്മാരെപ്പറ്റിയാണ് പന്ത്രണ്ട് നായകന്മാർ (اثْنَيْ عَشَرَ نَقِيبًا) എന്നു പറഞ്ഞത്. നാം നിയോഗിച്ചു (بَعَثْنَا) എന്ന് പറഞ്ഞതിൽനിന്ന് ഈ തലവന്മാരുടെ നിയോഗം അല്ലാഹുവിന്റെ കല്പന പ്രകാരമായിരുന്നുവെന്നും അവരെ നിയോഗിച്ചതിനോട് ചേർത്തിക്കൊണ്ടും ഈ കരാറിനെക്കുറിച്ചു പറഞ്ഞതിൽ നിന്ന് അവർ മുഖാന്തിരമാണ് ഇസ്റാഈല്യരുടെ കരാർ നടന്നതെന്നും മനസ്സിലാകുന്നു. ബൈബ്ളിന്റെ പ്രസ്താവനകളിൽ നിന്നും അങ്ങിനെത്തന്നെ മനസ്സിലാകുന്നുണ്ട്. الله أعلم

മൂസാ നബി (അ)യും ഇസ്റാഈല്യരും ചെങ്കടൽ കടന്നുപോന്ന ശേഷം സീനാ താഴ്വരയിൽ താമസിച്ചിരുന്ന കാലത്ത് അവർക്ക് വാഗ്ദാനം ചെയ്യപ്പെട്ടിരുന്ന കൻആൻ (ഫലസ്തീൻ) ദേശത്തെ ശത്രുക്കളെക്കുറിച്ച് ഒരു നിരീക്ഷണം നടത്തി വിവരം സമർപ്പിക്കുവാൻ അല്ലാഹുവിന്റെ കൽപന പ്രകാരം അവരുടെ പന്ത്രണ്ടു ഗ്രോത്രത്തിൽ നിന്നുമായി പന്ത്രണ്ടു നേതാക്കളെ മൂസാ (അ) അയച്ചിരുന്നു. (ഈ സംഭവത്തെപ്പറ്റി അൽപം ആയത്തുകൾക്കുശേഷം താഴെ വിവരിക്കുന്നുണ്ട്). ഈ പന്ത്രണ്ടു പേരാണ് ഇവിടെ പ്രസ്താവിച്ച 'പന്ത്രണ്ടു നായകന്മാരെ' കൊണ്ടുദ്ദേശിക്കപ്പെട്ടിരിക്കുന്നത് എന്നത്രെ ഇബ്നുജരീർ (റ) തുടങ്ങിയ പല വ്യാഖ്യാതാക്കളും പറഞ്ഞുകാണുന്നത്. ഈ പന്ത്രണ്ടു നേതാക്കളുടെ പേരുകൾ ഇബ്നു ഇസ്ഹാക്വ് (റ)ൽ നിന്നു ഇബ്നു കഥീർ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ ഉദ്ധരിക്കുകയും ചെയ്തിരിക്കുന്നു. പിന്നീടു ഇബ്നുകഥീർ (റ) പറയുകയാണ്: 'തൗറാത്തിലെ നാലാം പുസ്തകത്തിൽ (ബൈബ്ളിലെ സംഖ്യാ പുസ്തകത്തിൽ) ഞാൻ ഇവരുടെ പേരുകൾ കാണുകയുണ്ടായി. അത് ഇബ്നു ഇസ്ഹാക്വ് പറഞ്ഞതിൽനിന്നും വ്യത്യസ്തമാണ്.' തുടർന്നുകൊണ്ട് താൻ കണ്ട ആ പേരുകൾ അദ്ദേഹം ബൈബ്ളിൽനിന്ന് ഉദ്ധരിക്കുകയും ചെയ്തിരിക്കുന്നു. എന്നാൽ, പ്രസ്തുത (സംഖ്യാ) പുസ്തകം ഇന്നത്തെ ബൈബ്ളിൽ പരിശോധിച്ചാൽ, ഇബ്നു ഇസ്ഹാക്വ് (റ) പറഞ്ഞ പേരുകളും അതിലുള്ളതാണെന്നും, പക്ഷേ, രണ്ടും രണ്ടവസരങ്ങളിൽ അവരിൽ നിശ്ചയിക്കപ്പെട്ടിരുന്ന നേതാക്കളായിരുന്നുവെന്നും മനസ്സിലാകുന്നു. ഓരോ സ്ഥലങ്ങളിൽ അവരവർ കണ്ടതു അവരവർ ഉദ്ധരിച്ചതായിരിക്കാം. (അല്ലാഹുവിനറിയാം) ബൈബ്ളിന്റെ പ്രതികൾ ഇന്നുള്ള പോലെത്തന്നെയായിരുന്നു അന്നുള്ളതെന്നും, എല്ലാ ഭാഷയിലുമുള്ള എല്ലാ പ്രതികളും ഒരുപോലെയായിരുന്നുവെന്നും നിശ്ചയിക്കുവാൻ വയ്യതാനും.

തങ്ങൾ ശരിക്കും പാലിച്ചുകൊള്ളാമെന്ന് ഉറപ്പ് നൽകിയിട്ടു പിന്നെയും ആ കരാർ ലംഘിച്ചു തോന്നിയവാസത്തിൽ മുഴുകിയതിന്റെ ഫലമായി അല്ലാഹു അവരെ ശപിച്ചുകളഞ്ഞു. അതെ, അവന്റെ കാരുണ്യം അവർക്കു നഷ്ടപ്പെടുകയും കോപത്തിനു അവർ പാത്രമായിത്തീരുകയും ചെയ്തു. മേലിലെങ്കിലും നന്നായിത്തീരുവാൻ മാർഗമില്ലാത്ത

***(*) (പന്ത്രണ്ടു ഗോത്രങ്ങളുടെ പേരുകളും, മൂസാ നബി (അ)ക്കുശേഷം ഫലസ്തീനിൽ അവർ കുടിയേറിപ്പാർത്തിരുന്ന സ്ഥലങ്ങളും മറ്റും ഒന്നാം വാല്യത്തിൽ കൊടുത്ത 5-ാം നമ്പ്ര് ഭൂപടത്തിൽ കാണാവുന്നതാണ്.)***

വണ്ണം അവരുടെ ഹൃദയങ്ങൾ കടുത്തു ദുഷിക്കുകയുമുണ്ടായി. അങ്ങനെ മതശാസന കളും വേദവാക്യങ്ങളും ഹിതത്തിനൊത്തു മാറ്റി മറിക്കുകയും, ദുർവ്യാഖ്യാനം ചെയ്യു കയും അവരുടെ പതിവായി. പലതും അനുഷ്ഠാന രംഗത്തുനിന്നും സ്മൃതിപഥത്തിൽ നിന്നും നീങ്ങിപ്പോകുകയും ചെയ്തിരിക്കുന്നു. ചുരുക്കത്തിൽ, അവരുടെ ഭാവിയെപ്പ റ്റിയെങ്കിലും ഒരു ശുഭപ്രതീക്ഷക്ക് വകയില്ലാതായിരിക്കുന്നു. ഇത്രയും ചൂണ്ടിക്കാട്ടിയ ശേഷം അല്ലാഹു പറയുന്നു: وَلَا تَزَالُ تَطَّلِعُ عَلَىٰ خَائِنَةٍ مِّنْهُمْ (അവരിൽ നിന്നുണ്ടാകുന്ന ചതിയെ നീ നോക്കി മനസ്സിലാക്കിക്കൊണ്ടേയിരിക്കുന്നു). വിശ്വാസവഞ്ചനയും ചതി പ്രയോഗങ്ങളും യഹൂദികളുടെ സ്വഭാവമാണല്ലോ. തക്കം കിട്ടുമ്പോഴെല്ലാം ഇസ്ലാ മിനും മുസ്ലിംകൾക്കും പിൻകുഴി തോണ്ടുന്നതിൽ അവർ ഒരിക്കലും വീഴ്ചവരുത്താ റില്ല. വളരെ ചുരുക്കം വ്യക്തികൾ മാത്രമേ ഇതിൽ നിന്നു ഒഴിവുള്ളൂ. അവരെപ്പറ്റി യാണ് إِلَّا قَلِيلًا مِّنْهُمْ (അവരിൽ നിന്നും അല്പം ആളുകളൊഴികെ) എന്ന് പറഞ്ഞത്. യഹൂദികളിൽ നിന്നു ഇസ്ലാമിനെ അംഗീകരിക്കുവാൻ മുമ്പോട്ടുവന്ന അബ്ദുല്ലാ ഹിബ്നു സലാം (റ) പോലെയുള്ളവരായിരിക്കും ഇവർ.

ഇങ്ങിനെയൊക്കെയാണ് യഹൂദികളുടെ സ്ഥിതിഗതികൾ. എന്നാലും അവരോട് മാപ്പി ന്റെയും വിട്ടുവീഴ്ചയുടെയും നയം സ്വീകരിക്കണമെന്നും, അത് സുകൃതവാന്മാരുടെ സ്വഭാവമാണെന്നും, അല്ലാഹു സുകൃതവാന്മാരുടെ പക്ഷത്താണുള്ളത്-അവർക്കായി രിക്കും അവന്റെ സഹായവും അനുഗ്രഹവും ലഭിക്കുക-എന്നുമൊക്കെ അവസാനം അല്ലാഹു നബി ﷺക്ക് ഉപദേശം നൽകുന്നു. ഇങ്ങോട്ട് അക്രമങ്ങളും ചതിപ്രയോഗ ങ്ങളും നടത്തുന്നവരോട് അങ്ങോട്ടും അതേപേലെ ചെയ്വാൻ അവകാശമുണ്ടെങ്കി ലും, അതിന്നൊരുമ്പെടാതെ വിട്ടുവീഴ്ചചെയ്യലും, അവഗണിച്ചു മാപ്പ് നൽകലുമാണ് കൂടുതൽ ഉൽകൃഷ്ടമായ സ്വഭാവമെന്നും, അങ്ങിനെയുള്ളവർക്കാണ് അല്ലാഹുവിന്റെ സഹായവും സ്നേഹവും ലഭിക്കുകയെന്നും അല്ലാഹു പലപ്പോഴും ഉപദേശിക്കാറുള്ള താണല്ലോ. അതാണ് നബി തിരുമേനി ﷺ സത്യവിശ്വാസികൾക്ക് കാണിച്ചു കൊടുത്ത മാതൃകയും.

وَمِنَ ٱلَّذِينَ قَالُوٓاْ إِنَّا نَصَٰرَىٰٓ أَخَذْنَا مِيثَٰقَهُمْ

فَنَسُواْ حَظًّا مِّمَّا ذُكِّرُواْ بِهِۦ فَأَغْرَيْنَا بَيْنَهُمُ ٱلْعَدَاوَةَ وَٱلْبَغْضَآءَ إِلَىٰ يَوْمِ ٱلْقِيَٰمَةِ ۚ

وَسَوْفَ يُنَبِّئُهُمُ ٱللَّهُ بِمَا كَانُواْ يَصْنَعُونَ ﴿١٥﴾

**﴾15﴿ "ഞങ്ങൾ 'നസ്വാറാനി'കളാണെന്ന് പറയുന്നവരിൽ [ക്രിസ്ത്യാനികളിൽ] നിന്നും (തന്നെ) നാം അവരുടെ ഉറപ്പുവാങ്ങിയിരിക്കുന്നു.**

**എന്നിട്ട്, അവർക്ക് ഉൽബോധനം നൽകപ്പെട്ടതിൽ നിന്ന് ഒരു (വലിയ) ഭാഗം അവർ മറന്നു കളഞ്ഞു. അങ്ങനെ, അവർക്കിടയിൽ ക്വിയാമത്തു നാൾവരേക്കും നാം ശത്രുതയും, വിദ്വേഷവും ഇളക്കിവിട്ടു.**

**അവർ പ്രവർത്തിച്ചു കൊണ്ടിരിക്കുന്നതിനെപ്പറ്റി വഴിയെ അല്ലാഹു അവരെ ബോധ്യപ്പെടുത്തുകയും ചെയ്യും.**

﴾15﴿ وَمِنَ ٱلَّذِينَ യാതൊരുവരിൽ നിന്നും (തന്നെ) قَالُوٓا പറഞ്ഞ, അവർ പറഞ്ഞു إِنَّا نَصَـٰرَىٰٓ ഞങ്ങൾ നസ്വാറാനികളാണ് എന്ന് أَخَذْنَا നാം വാങ്ങി, മേടിച്ചു مِيثَـٰقَهُمْ അവരുടെ കരാർ, ഉറപ്പ് فَنَسُوا۟ എന്നിട്ടവർ മറന്നു حَظًّا ഒരു ഓഹരി, ഭാഗം مِّمَّا യാതൊന്നിൽ നിന്ന് ذُكِّرُوا۟ بِهِۦ അതിനെപ്പറ്റി അവർ ഉൽബോധിപ്പിക്ക (ഓർമിക്ക) പ്പെട്ടു فَأَغْرَيْنَا അപ്പോൾ (അതിനാൽ) നാം ഇളക്കി വിട്ടു بَيْنَهُمُ അവർക്കിടയിൽ ٱلْعَدَاوَةَ ശത്രുത, പക وَٱلْبَغْضَآءَ വിദ്വേഷവും, ഈർഷ്യതയും إِلَىٰ يَوْمِ ٱلْقِيَـٰمَةِ ക്വിയാമത്തു നാൾവരെ وَسَوْفَ വഴിയെ, പിറകെ يُنَبِّئُهُمُ അവരെ ബോധ്യപ്പെടുത്തും ٱللَّهُ അല്ലാഹു بِمَا كَانُوا۟ അവർ ആയിരുന്നതിനെപ്പറ്റി يَصْنَعُونَ പ്രവർത്തിക്കും.

---

യഹൂദികളിൽനിന്നു മാത്രമല്ല, ക്രിസ്ത്യാനികളിൽനിന്നും തങ്ങൾ അല്ലാഹുവിന്റെ കൽപനകൾ പാലിച്ചുകൊള്ളാമെന്ന് അല്ലാഹു കരാർ വാങ്ങുകയുണ്ടായിട്ടുണ്ടെന്നും, അവരും ആ കരാർ വേണ്ടതുപോലെ പാലിച്ചില്ലെന്നും, അതിൻഫലമായി അവർക്കിടയിൽ കാലാവസാനംവരെ നീണ്ടു നിൽക്കുന്ന ശത്രുതയും വിദ്വേഷവും ഉണ്ടായിത്തീർന്നുവെന്നും, അവരുടെ പ്രവർത്തനങ്ങളുടെ ശരിയായ പ്രതിഫലം അവർ വഴിയെ അനുഭവിക്കുവാനിരിക്കുന്നുവെന്നുമാണ് ഈ വചനത്തിൽ അല്ലാഹു പറഞ്ഞതിന്റെ ചുരുക്കം. എന്നാൽ, യഹൂദരുടെ അത്രതന്നെ ധിക്കാരവും അക്രമവും ക്രിസ്ത്യാനികളിൽ നിന്നുണ്ടായിട്ടില്ലെന്നു ഈ വചനത്തിൽനിന്നും മറ്റും മനസ്സിലാക്കാവുന്നതാകുന്നു. യഹൂദികളെക്കുറിച്ച് ആക്ഷേപിക്കാറുള്ള അത്ര ശക്തിയായ ഭാഷയിൽ ക്രിസ്ത്യാനികളെക്കുറിച്ചു ക്വുർആനിൽ ആക്ഷേപിച്ചു കാണാനില്ലാത്തതിന്റെ കാരണവും അതുതന്നെയാകുന്നു.

യഹൂദികളുടെ കരാറിനെക്കുറിച്ചു പ്രസ്താവിച്ചപ്പോൾ ഇസ്റാഈൽ സന്തതികളുടെ കരാർ (مِيثَـٰقَ بَنِىٓ إِسْرَٰٓءِيلَ ) എന്നാണ് അല്ലാഹു പറഞ്ഞത്. യഹുദികളെ ഉദ്ദേശിച്ച് ഇസ്റാഈല്യർ- ഇസ്റാഈൽ സന്തതികൾ-എന്ന് മുമ്പേ പറയപ്പെടാറുള്ളതാണ്. ക്രിസ്ത്യാനികളെപ്പറ്റി സാധാരണമായി نصارى (നസ്വ്റാനികൾ) എന്നാണ് പറയപ്പെടാറെങ്കിലും ഇവിടെയും, താഴെ 85-ാം വചനത്തിലും അല്ലാഹു ഉപയോഗിച്ച വാക്ക് 'ഞങ്ങൾ നസ്വ്റാനികളാണെന്നു പറയുന്നവർ (ٱلَّذِينَ قَالُوٓا۟ إِنَّا نَصَـٰرَىٰٓ)' എന്നാകുന്നു. ഈ പേർ അവർ സ്വയം സ്വീകരിച്ച പേരാണെന്നും, ആ പേരിൽ അവർ അഭിമാനം കൊള്ളുന്നുണ്ടെന്നുമുള്ള ഒരു സൂചന ഈ പ്രയോഗത്തിലടങ്ങിയിരിക്കുന്നതായി കാണാം. ഈ പേരിന്റെ ഉത്ഭവത്തെപ്പറ്റി രണ്ടഭിപ്രായങ്ങൾ പറയപ്പെടുന്നു. ഈസാ (അ) വളർന്നു വന്ന രാജ്യമായ നസ്വ്റത്തി (الناصرية)നോടും (*) ബന്ധപ്പെടുത്തിക്കൊണ്ടുണ്ടായ പേരാണെന്നത്രെ ചില ക്വുർആൻ വ്യാഖ്യാതാക്കളും പൊതുവെ ക്രിസ്ത്യാനികളും പറയുന്നത്. ഈ പേർ വാസ്തവത്തിൽ ക്രിസ്ത്യാനികൾ തങ്ങൾക്ക് സ്വയം തൃപ്തിപ്പെട്ട പേരായിരിക്കുവാൻ ന്യായമില്ല. കാരണം, അവരുടെ ശത്രുക്കൾ അവരെ നിന്ദിച്ചുകൊണ്ടു ചിലപ്പോൾ 'ഗലീലക്കാർ' എന്നും ചിലപ്പോൾ 'നസ്രായ മതക്കാർ'

---

***(*) ഫലസ്തീനിലെ ഗലീലിയ (الجليل) തടാകത്തിന്റെ ഏതാണ്ട് തെക്കുവശം ഏകദേശം 14 നാഴികെ ദൂരെയാണ് നസറേത്ത് എന്ന നാസിരിയ്യ (Nazereth) പട്ടണം.***

എന്നും പറയാറുണ്ടായിരുന്നതായി ബൈബ്ളിൽ കാണാം. (ലൂക്കോസ് 13:3 ഉം അപ്പോ. പ്രവൃത്തികൾ 24:5 ഉം നോക്കുക) **(*)** അതോടുകൂടി, നസറേത്ത് എന്ന ദേശത്തിനു മുൻകാലത്തു ഒരു വിശേഷതയും ഉണ്ടായിരുന്നില്ലെന്നും, പിൽക്കാലത്തുമാത്രം ക്രിസ്ത്യാനികൾ അങ്ങോട്ട് പുണ്യയാത്ര പോകാൻ തുടങ്ങിയതാണെന്നും വേദപുസ്ത നിഘണ്ടുവും പറയുന്നു. എന്നിരിക്കെ, നസറേത്തുമായി ബന്ധപ്പെട്ടവരെന്ന അർത്ഥ ത്തിൽ ഈ പേർ ക്രിസ്ത്യാനികൾ സ്വയം സ്വീകരിച്ചതോ അവർ തങ്ങൾക്ക് തൃപ്തി പ്പെട്ടതോ ആവാൻ തരമില്ല. കവിഞ്ഞപക്ഷം, ക്രമേണ ആ പേരിൽ അവർ അറിയപ്പെ ട്ടുവെന്ന് വെക്കുവാനേ തരമുള്ളൂ.

രണ്ടാമത്തെ അഭിപ്രായം ഇതാണ്: 'ഹവാരി'കൾ എന്ന പേരിൽ അറിയപ്പെടുന്ന ഈസാ നബി (അ)യുടെ ശിഷ്യഗണത്തോട് من انصاری الی الله (അല്ലാഹുവിങ്കലേക്ക് എന്റെ സഹായികൾ ആരാണ്?) എന്ന് അദ്ദേഹം ചോദിച്ചതായും, نحن انصار الله (ഞങ്ങൾ അല്ലാഹുവിന്റെ-അല്ലാഹുവിന്റെ മാർഗത്തിലേക്കുള്ള-സഹായികളാണ്) എന്ന് അവർ മറുപടിപറഞ്ഞതായും അല്ലാഹു (3:52ൽ) പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇതിനെ അടിസ്ഥാനമാക്കി സഹായം എന്ന അർത്ഥത്തിലുള്ള نصرة (നുസ്റത്ത്) എന്ന വാക്കിൽ നിന്നാണ് 'നസ്റാനി'കൾ (النصارى) എന്ന പേർ ഉത്ഭവിച്ചത്. ഈ അഭിപ്രാ യമാണ് പല ഖുർആൻ വ്യാഖ്യാതാക്കളും പറഞ്ഞിട്ടുള്ളത്. ഇതനുസരിച്ചു ഈ പേർ -അല്ലാഹുവിന്റെ വാക്കിൽ നിന്നു മനസ്സിലാകുന്നതുപോലെ-ക്രിസ്ത്യാനികൾ സ്വയം സ്വീകരിച്ചതും തൃപ്തിപ്പെട്ടതും ആയിരിക്കുവാൻ ന്യായമുണ്ട്**(**)**. അപ്പോൾ അല്ലാഹുവിന്റെ മതത്തെ സഹായിക്കുന്ന ഒരു സമുദായം എന്ന് അഭിമാനം അപ്പോൾ അല്ലാഹുവിന്റെ മതത്തെ സഹായിക്കുന്ന ഒരു സമുദായം എന്ന് അഭിമാനം കൊള്ളുകയും അതേ സമയത്ത് അതിനുനിരക്കാത്തതായ മാർഗം സ്വീകരിച്ചുകൊ

---

***(*) ഈസാ (അ)ന്റെ സ്വദേശമായ നസറേത്തിനോട് ബന്ധപ്പെടുത്തിക്കൊണ്ടാണ് നസ്വറായ മതക്കാർ എന്ന് പറയുന്നത്. ആ ദേശം ഉൾകൊള്ളുന്ന ജില്ലയാണ് ഗലീലാ الجليل او جليلة)***

***(**) ക്രിസ്ത്യാനികളെപ്പറ്റി نصارى (നസ്വാറാ-നസ്റാനികൾ) എന്നല്ലാതെ, ക്രിസ്ത്യാനികൾ എന്നു നേർക്കുനേരെ അർത്ഥമായ مسيحيون (മസീഹിയ്യൂൻ) എന്നോ മറ്റോ ഖുർആനിൽ ഉപയോഗിക്കപ്പെട്ടിട്ടില്ല. വാസ്തവത്തിൽ ഈ പേരും തന്നെ ക്രിസ്ത്യാനികൾ തങ്ങൾക്ക് ആദ്യം സ്വീകരിച്ചു വന്നതല്ല. ആദ്യകാല ക്രിസ്ത്യാനികൾ തങ്ങളെപ്പറ്റി 'ശിഷ്യന്മാർ, സഹോദരന്മാർ, വിശുദ്ധന്മാർ, വിശ്വാ സികൾ' എന്നൊക്കെയായിരുന്നു പറഞ്ഞുവന്നിരുന്നത്. കുറേ കഴിഞ്ഞപ്പോൾ അന്തോ ക്കിയ ( انطاكية -അന്തിയോക്കിയ)യിലെ ജനങ്ങളാണ് പരിഹാസ രൂപത്തിൽ അവ രെപ്പറ്റി ഈ പേർ ഉപയോഗിച്ചത്. എങ്കിലും, 'മസീഹ്' ( مسيح ) എന്ന ക്രിസ്തു വിന്റെ (ഈസാനബിയുടെ)നാമത്തോടു ബന്ധപ്പെട്ട പേരാണ് അതെന്നനിലക്ക് ആ പേർ തങ്ങൾക്ക് യുക്തമാണെന്ന് അവർക്ക് തോന്നി. അങ്ങിനെ ക്രിസ്ത്വബ്ദം 150 നു ശേഷം ക്രമേണ ആ പേർ പ്രസിദ്ധമായിത്തീർന്നു. (വേ.പു. നിഘണ്ടു പേ. 114) അഭിഷേകം ചെയ്യപ്പെട്ട ആൾ എന്നാണ് مسيح എന്ന വാക്കിനർത്ഥം. ഇതേ അർത്ഥ ത്തിൽ ഹിബ്രു ഭാഷയിൽ മശീഹ എന്നും, യവന(ഗ്രീക്ക്) ഭാഷയിൽ ക്രിസ്തു (Christ) എന്നും പറയപ്പെടുന്നു. യവന വാക്കിൽ നിന്നാണ് ഈ പേർ പ്രചരിച്ചത്).***

ണ്ടിരിക്കുകയും ചെയ്യുന്നവരാണ് ക്രിസ്ത്യാനികൾ എന്നൊരു സൂചനകൂടി അല്ലാഹുവിന്റെ ആ പ്രയോഗത്തിൽ അന്തർഭവിച്ചിരിക്കുന്നതായി കാണാം. الله اعلم

ക്രിസ്ത്യാനികൾ അവരുടെ കരാർ പാലിക്കാതെ, അവർ ഉൽബോധനം ചെയ്യപ്പെട്ട കാര്യങ്ങളിൽ വലിയൊരു ഭാഗം വിസ്മരിച്ചു കളഞ്ഞുവെന്നും, അതുനിമിത്തം ക്വിയാമത്തു നാൾവരേക്കും അവർക്കിടയിൽ ശത്രുതയും വിദ്വേഷവും അല്ലാഹു ഉളവാക്കിയിരിക്കുന്നുവെന്നും അല്ലാഹു പറഞ്ഞുവല്ലോ. വാസ്തവത്തിൽ, ക്രിസ്ത്യാനികളെപ്പോലെ അത്രയധികം ഭിന്നിപ്പും ശത്രുതയും നിലവിലുള്ള ഒരു മതക്കാരെ വേറെ ലോകത്തു കാണുകയില്ല. അല്ലാഹുവിനെയും, ഈസാ നബി (അ)യെയും സംബന്ധിച്ച പരസ്പര വിരുദ്ധമായ സിദ്ധാന്തങ്ങളുടെയും, വ്യാഖ്യാനങ്ങളുടെയും അടിസ്ഥാനത്തിൽ നൂറുക്കണക്കിൽ കക്ഷികൾ ക്രിസ്ത്യാനികളിലുണ്ട്. പ്രധാന കക്ഷികൾക്കെല്ലാം തന്നെ, പള്ളിയും, സഭയും, മതാദ്ധ്യക്ഷന്മാരും വേറെ വേറെയാണ്. കക്ഷികൾ തമ്മത്തമ്മിൽ വിവാഹം കഴിക്കുകയോ, ആരാധനകളിൽ പങ്കുചേരുകയോ ഇല്ല. ഓരോ കക്ഷിയും മറ്റേവരെ അവിശ്വാസികളായി കണക്കാക്കുന്നു. മതപരവും അല്ലാത്തതുമായ കാരണങ്ങളാൽ എത്രയോ രക്തച്ചൊരിച്ചിലുകളും സംഘട്ടനങ്ങളും അവർക്കിടയിൽ ഉണ്ടായിട്ടുണ്ട്. കാലാനുസൃതമായ ചില നീക്കുപോക്കുകൾ ഉണ്ടാകാറുള്ളതല്ലാതെ, കക്ഷികൾ തമ്മിലുള്ള അകൽച്ചക്കും ഭിന്നതക്കും ഒരു മാറ്റവും ഇന്നുവരെ ഉണ്ടായിട്ടില്ല. ഉണ്ടാവാൻ അവകാശവുമില്ല. എനി, ക്രിസ്ത്യാനികളും യഹൂദികളും തമ്മിലുള്ള അവസ്ഥയാകട്ടെ ഇതിനെക്കാൾ കഠിനവും ശക്തവുമാകുന്നു. മുൻകാലം തൊട്ട് ഇന്നുവരെയും അവർ തമ്മിൽ കഠിന ശത്രുക്കൾ തന്നെ. രാഷ്ട്രീയ ലക്ഷ്യങ്ങൾക്ക് മുൻഗണന നൽകപ്പെടുകയും, മതസിദ്ധാന്തങ്ങൾ അവഗണിക്കപ്പെടുകയും ചെയ്യുന്ന ഇക്കാലത്ത് ചിലപ്പോഴെല്ലാം മുസ്‌ലിംകൾക്കെതിരിൽ അവർ യോജിച്ചുപോയേക്കുമെങ്കിലും ഇരുകൂട്ടരുടെയും ഹൃദയങ്ങൾ പരസ്പരം ശത്രുത നിറഞ്ഞതായിത്തന്നെ ഇരിക്കുന്നു. യഥാർത്ഥത്തിൽ, മുസ്‌ലിംകളോടുള്ളതിനെക്കാൾ വെറുപ്പും വിദ്വേഷവുമാണ് ക്രിസ്ത്യാനികൾക്ക് യഹൂദികളോടുള്ളത്.

യഹൂദികളെയും, ക്രിസ്ത്യാനികളെയും കുറിച്ചു പ്രത്യേകം പ്രത്യേകമായി പ്രസ്താവിച്ചശേഷം, രണ്ടു കൂട്ടരെയും ഒന്നിച്ചഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:-

يَٰٓأَهْلَ ٱلْكِتَٰبِ قَدْ جَآءَكُمْ رَسُولُنَا يُبَيِّنُ لَكُمْ كَثِيرًا مِّمَّا كُنتُمْ تُخْفُونَ مِنَ ٱلْكِتَٰبِ وَيَعْفُوا۟ عَن كَثِيرٍ ﴿١٦﴾ قَدْ جَآءَكُم مِّنَ ٱللَّهِ نُورٌ وَكِتَٰبٌ مُّبِينٌ ﴿١٧﴾

**﴾16﴿ വേദക്കാരേ, വേദഗ്രന്ഥത്തിൽ നിന്നും നിങ്ങൾ മറച്ചുവെച്ചുകൊണ്ടിരുന്നതിൽ പലതും നിങ്ങൾക്കു വിവരിച്ചു തന്നുകൊണ്ട് നമ്മുടെ റസൂൽ നിങ്ങളിൽ (ഇതാ) വന്നിട്ടുണ്ട്.**

**പലതിനെക്കുറിച്ചും (വിവരിക്കാതെ) അദ്ദേഹം മാപ്പു നൽ(കി വിട്ടു തരു)കയും ചെയ്യുന്നു.**

**﴾17﴿ അല്ലാഹുവിങ്കൽ നിന്ന് നിങ്ങൾക്കു ഒരു പ്രകാശവും, സ്പഷ്ടമായ ഒരു വേദഗ്രന്ഥവും വന്നിട്ടുണ്ട്;-**

يَهْدِى بِهِ ٱللَّهُ مَنِ ٱتَّبَعَ رِضْوَٰنَهُۥ سُبُلَ ٱلسَّلَـٰمِ وَيُخْرِجُهُم مِّنَ ٱلظُّلُمَـٰتِ إِلَى ٱلنُّورِ بِإِذْنِهِۦ وَيَهْدِيهِمْ إِلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿١٨﴾

**﴾18﴿ തന്റെ പ്രീതിയെ പിൻപറ്റിയ വരെ അതുമൂലം അല്ലാഹു സമാധാ നത്തിന്റെ (അഥവാ രക്ഷയുടെ) മാർഗ ങ്ങളിൽ ചേർക്കുന്നതാണ്; അവന്റെ അനുമതി പ്രകാരം അവരെ അന്ധകാ രങ്ങളിൽ നിന്ന് അവൻ പ്രകാശത്തി ലേക്കു പുറപ്പെടുവിക്കുകയും ചെയ്യു ന്നതാണ്; നേരായ (ചൊവ്വെയുള്ള) ഒരു പാതയിലേക്ക് അവരെ അവൻ നയിക്കുകയും ചെയ്യും.**

---

﴾16﴿ يَـٰٓأَهْلَ ٱلْكِتَـٰبِ വേദക്കാരേ قَدْ جَآءَكُمْ നിങ്ങൾക്കു വന്നിട്ടുണ്ട് رَسُولُنَا നമ്മുടെ റസൂൽ يُبَيِّنُ لَكُمْ നിങ്ങൾക്ക് വിവരിച്ചു തന്നുകൊണ്ട് كَثِيرًا വളരെ, പലതും مِّمَّا كُنتُمْ നിങ്ങൾ ആയിരുന്നതിൽ നിന്ന് تُخْفُونَ നിങ്ങൾ മറച്ചു വെക്കും مِنَ ٱلْكِتَـٰبِ (വേദ) ഗ്രന്ഥത്തിൽ നിന്ന് وَيَعْفُوا അദ്ദേഹം മാപ്പ് നൽകുക (വിട്ടുതരു ക)യും ചെയ്യുന്നു عَن كَثِيرٍ പലതിനെയും, അധികത്തെക്കുറിച്ചും ﴾17﴿ قَدْ جَآءَكُم നിങ്ങൾക്കു വന്നിട്ടുണ്ട് مِّنَ ٱللَّهِ അല്ലാഹുവിങ്കൽ നിന്ന് نُورٌ ഒരുപ്രകാശം وَكِتَـٰبٌ ഒരു ഗ്രന്ഥവും مُّبِينٌ സ്പഷ്ടമായ, വ്യക്തമാക്കുന്ന ﴾18﴿ يَهْدِى بِهِ അതു മൂലം (അതുകൊണ്ട്) വഴിചേർക്കുന്നു, നയിക്കും ٱللَّهُ അല്ലാഹു مَنِ ٱتَّبَعَ പിൻപറ്റിയ വരെ رِضْوَٰنَهُۥ അവന്റെ പ്രീതിയെ سُبُلَ മാർഗങ്ങളിൽ, വഴികളിൽ ٱلسَّلَـٰمِ സമാധാന ത്തിന്റെ ശാന്തിയുടെ, രക്ഷയുടെ وَيُخْرِجُهُم അവരെ പുറത്ത് വരുത്തുകയും ചെയ്യും مِّنَ ٱلظُّلُمَـٰتِ അന്ധകാരങ്ങളിൽ നിന്ന് إِلَى ٱلنُّورِ പ്രകാശത്തിലേക്ക് بِإِذْنِهِۦ അവന്റെ അനുമതി (ഉത്തരവു) കൊണ്ട് وَيَهْدِيهِمْ അവരെ ചേർക്കുക (നയിക്കുക)യും ചെയ്യും إِلَىٰ صِرَٰطٍ ഒരു പാതയിലേക്ക് مُّسْتَقِيمٍ നേരെയുള്ള, ചൊവ്വായ

---

ജനങ്ങൾക്ക് വിവരിച്ചു കൊടുക്കാതെ വേദഗ്രന്ഥത്തിലെ പല സത്യങ്ങളും വേദ ക്കാർ ഒളിച്ചുവെച്ചിരുന്നു. പണ്ഡിതന്മാർക്കിടയിലുള്ള രഹസ്യങ്ങളായി മാത്രം അവ അവശേഷിച്ചിരുന്നു. അങ്ങിനെയുള്ള പല രഹസ്യ സത്യങ്ങളും ക്വുർആൻ വഴിയും, വഹ്‌യ് മൂലവും നബി ﷺ തുറന്നു കാട്ടിയിരുന്നു. ഇതു നബി ﷺ യുടെ സത്യതക്കുള്ള തെളിവാകുന്നു. വേദഗ്രന്ഥങ്ങളെക്കുറിച്ചു മുൻപരിചയമൊന്നും ഇല്ലാത്ത സ്ഥിതിക്ക് അല്ലാഹുവിങ്കൽനിന്ന് അറിവ് കിട്ടിയല്ലാതെ അവിടുത്തേക്ക് അതിന് സാധ്യമല്ലല്ലോ. എന്നാൽ, വേദക്കർ ഒളിച്ചുവെച്ചുവന്നിരുന്ന കാര്യങ്ങൾ മുഴുവനും നബി ﷺ തുറന്നു കാട്ടുകയുണ്ടായില്ല. ആവശ്യവും സന്ദർഭവും അനുസരിച്ചു മാത്രമേ വ്യക്തമാക്കിയി ട്ടുള്ളൂ. മറ്റുള്ളവയെക്കുറിച്ച് മൗനം അവലംബിക്കുകയാണ് ചെയ്തിരിക്കുന്നത്. ഇത്

അവരെ സംബന്ധിച്ചിടത്തോളം അവർക്ക് സിദ്ധിച്ച ഒരു ദാക്ഷിണ്യം കൂടിയാകുന്നു. 'പ്രകാശവും സ്പഷ്ടവുമായ വേദഗ്രന്ഥവും' എന്ന് പറഞ്ഞത് ഖുർആനെയും, അതു മൂലം ലഭിക്കുന്ന വിജ്ഞാന വെളിച്ചത്തെയും ഉദ്ദേശിച്ചാകുന്നു. 'അല്ലാഹുവിന്റെ പ്രീതിയെ പിൻപറ്റുന്നത്' അവന്റെ പ്രീതിയുടെ ഏകമാർഗമായ ഇസ്‌ലാമിക മാർഗത്തെ പിൻപറ്റുന്നതു കൊണ്ടുമാകുന്നു.

لَّقَدْ كَفَرَ ٱلَّذِينَ قَالُوٓا۟ إِنَّ ٱللَّهَ هُوَ ٱلْمَسِيحُ ٱبْنُ مَرْيَمَ ۚ

**《19》 അല്ലാഹു തന്നെയാണ് മർയമിന്റെ മകൻ 'മസീഹ്'എന്ന് പറയുന്നവൻ തീർച്ചയായും അവിശ്വസിച്ചിരിക്കുന്നു.**

قُلْ فَمَن يَمْلِكُ مِنَ ٱللَّهِ شَيْـًٔا إِنْ أَرَادَ أَن يُهْلِكَ ٱلْمَسِيحَ ٱبْنَ مَرْيَمَ وَأُمَّهُۥ وَمَن فِى ٱلْأَرْضِ جَمِيعًا ۗ

**(നബിയേ,) പറയുക: എന്നാൽ, അല്ലാഹുവിങ്കൽ നിന്ന് വല്ല കാര്യത്തെയും ആരാണ് സ്വാധീനമാ(ക്കിതടു)ക്കുക? മർയമിന്റെ മകൻ 'മസീഹി'നെയും, അദ്ദേഹത്തിന്റെ ഉമ്മയെയും, ഭൂമിയിലുള്ളവരെ മുഴുവനും നശിപ്പിക്കുവാൻ അവൻ ഉദ്ദേശിച്ചുവെങ്കിൽ!**

وَلِلَّهِ مُلْكُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَمَا بَيْنَهُمَا ۚ يَخْلُقُ مَا يَشَآءُ ۚ

**ആകാശങ്ങളുടെയും, ഭൂമിയുടെയും, അവ രണ്ടിനുമിടയിലുള്ളതിന്റെയും രാജാധിപത്യം അല്ലാഹുവിനത്രെ. അവൻ ഉദ്ദേശിക്കുന്നത് അവൻ സൃഷ്ടിക്കുന്നു.**

وَٱللَّهُ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿١٩﴾

**അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനുമത്രെ'.**

---

《19》 لَقَدْ كَفَرَ തീർച്ചയായും അവിശ്വസിച്ചിട്ടുണ്ട് ٱلَّذِينَ قَالُوٓا۟ പറഞ്ഞവർ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു هُوَ ٱلْمَسِيحُ അവൻ തന്നെ മസീഹ് ٱبْنُ مَرْيَمَ മർയമിന്റെ മകൻ قُلْ നീ പറയുക فَمَن എന്നാൽ ആർ يَمْلِكُ സ്വാധീനമാക്കും, ഉടമപ്പെടുത്തും مِنَ ٱللَّهِ അല്ലാഹുവിൽ നിന്ന് شَيْـًٔا വല്ല കാര്യത്തെയും, വല്ല വസ്തുവിനും إِنْ أَرَادَ അവൻ ഉദ്ദേശിച്ചാൽ أَن يُهْلِكَ അവൻ നശിപ്പിക്കുവാൻ ٱلْمَسِيحَ മസീഹിനെ ٱبْنَ مَرْيَمَ മർയമിന്റെ മകൻ وَأُمَّهُۥ അദ്ദേഹത്തിന്റെ ഉമ്മയെ (മാതാവിനെ)യും وَمَن فِى ٱلْأَرْضِ ഭൂമിയിലുള്ളവരെയും جَمِيعًا മുഴുവൻ وَلِلَّهِ അല്ലാഹുവിനാണ് مُلْكُ ٱلسَّمَـٰوَٰتِ ആകാശങ്ങളുടെ രാജാധിപത്യം وَٱلْأَرْضِ ഭൂമിയുടെയും

مَا يَشَآءُ രണ്ടിനുമിടയിലുള്ളതിന്റെയും يَخْلُقُ അവൻ സൃഷ്ടിക്കുന്നു وَمَا بَيْنَهُمَا അവൻ ഉദ്ദേശിക്കുന്നത് وَٱللَّهُ അല്ലാഹു عَلَىٰ كُلِّ شَىْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ്

---

ഈസാ (അ) ദൈവം തന്നെയാണ്– ദൈവം മനുഷ്യരൂപത്തിൽ അവതരിച്ചതാണ്–എന്നും, ത്രയദൈവങ്ങളിൽ ഒന്നാണദ്ദേഹം എന്നുമൊക്കെയാണ് ക്രിസ്ത്യാനികളുടെ വാദങ്ങൾ. ഇതിൽ ആദ്യത്തെ വാദക്കാരെപ്പറ്റിയാണ് ഈ വചനത്തിൽ പ്രസ്താവിക്കുന്നത്. മറ്റേവരെപ്പറ്റി 76–ാം വചനത്തിൽ പ്രസ്താവിക്കുന്നുണ്ട്. അദ്ദേഹത്തെയും, അദ്ദേഹത്തിന്റെ മാതാവായ മർയമിനെയും, എന്നു വേണ്ടാ, ഭൂമിയിലുള്ളവരെ മുഴുവനും തന്നെ നശിപ്പിക്കുവാൻ അല്ലാഹു ഉദ്ദേശിക്കുകയാണെങ്കിൽ അതിൽനിന്ന് ആരെയെങ്കിലും, ഏതെങ്കിലും വിധേന തടയുവാനോ, രക്ഷപ്പെടുത്തുവാനോ കഴിവും സ്വാധീനവുമുള്ള ഒരാൾ പോലുമില്ല. അഖിലാണ്ഡവസ്തുക്കളും അവന്റെ ഉടമസ്ഥതയിലും അധികാരത്തിലും ചൊൽപടിക്കും നിലക്കൊള്ളുന്നവയാണ്; അവൻ ഉദ്ദേശിക്കുന്നത് എന്തും തന്നെ അവൻ സൃഷ്ടിക്കും. ആർക്കും അതിൽ പങ്കൊന്നുമില്ല. ഈസാ (അ)നെ പിതാവില്ലാതെ സൃഷ്ടിച്ചതും അവൻ തന്നെ. അവന്റെ കഴിവിൽ പെടാത്ത ഒരു കാര്യവുമില്ല. ഈ യാഥാർത്ഥ്യങ്ങൾ ഓരോന്നും തന്നെ, മറ്റെല്ലാവരെയും പോലെ ഈസാ നബി (അ)യും അല്ലാഹുവിന്റെ സൃഷ്ടിയും ഉടമയിലുമാണെന്നും, അദ്ദേഹം ദൈവമായിരിക്കുവാൻ നിവൃത്തിയില്ലെന്നും അല്ലാഹുവിന്റെ രക്ഷയല്ലാതെ അദ്ദേഹത്തിനും രക്ഷയില്ലെന്നും സ്ഥാപിക്കുന്നു.

وَقَالَتِ ٱلْيَهُودُ وَٱلنَّصَـٰرَىٰ نَحْنُ أَبْنَـٰٓؤُا۟ ٱللَّهِ وَأَحِبَّـٰٓؤُهُۥ ۚ

**《20》 യഹൂദികളും, നസ്വ്റാനി [ക്രിസ്ത്യാനി]കളും പറയുന്നു: 'ഞങ്ങൾ അല്ലാഹുവിന്റെ മക്കളും അവന്റെ ഇഷ്ടക്കാരുമാകുന്നു' എന്ന്!**

قُلْ فَلِمَ يُعَذِّبُكُم بِذُنُوبِكُم ۖ بَلْ أَنتُم بَشَرٌ مِّمَّنْ خَلَقَ ۚ

**നീ പറയുക:എന്നാൽ (പിന്നെ), എന്തിനാണ് നിങ്ങളുടെ പാപങ്ങൾ നിമിത്തം നിങ്ങളെ അവൻ ശിക്ഷിക്കുന്നത്?! പക്ഷേ, അവൻ സൃഷ്ടിച്ചവരിൽപെട്ട മനുഷ്യരത്രെ നിങ്ങൾ.**

---

《20》 وَقَالَتِ പറഞ്ഞു, പറയുന്നു ٱلْيَهُودُ യഹൂദികൾ وَٱلنَّصَـٰرَىٰ നസ്വ്റാനീ (ക്രിസ്ത്യാനി)കളും نَحْنُ ഞങ്ങൾ, നാം أَبْنَـٰٓؤُا۟ ٱللَّهِ അല്ലാഹുവിന്റെ പുത്രന്മാരാണ് (മക്കളാണ്) وَأَحِبَّـٰٓؤُهُ അവന്റെ ഇഷ്ടക്കാരും, സ്നേഹിതരും قُلْ فَلِمَ നീ പറയുക എന്നാൽ എന്തിനാണ് يُعَذِّبُكُم അവൻ നിങ്ങളെ ശിക്ഷിക്കുന്നു بِذُنُوبِكُم നിങ്ങളുടെ പാപങ്ങൾ നിമിത്തം بَلْ أَنتُم പക്ഷേ (എങ്കിലും–എന്നാൽ) നിങ്ങൾ بَشَرٌ മനുഷ്യരാണ് مِّمَّنْ خَلَقَ അവൻ സൃഷ്ടിച്ചവരിൽപെട്ട

يَغْفِرُ لِمَن يَشَآءُ وَيُعَذِّبُ مَن يَشَآءُ وَلِلَّهِ مُلْكُ ٱلسَّمَٰوَٰتِ وَٱلْأَرْضِ وَمَا بَيْنَهُمَا ۖ وَإِلَيْهِ ٱلْمَصِيرُ ﴿٣٠﴾

**അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കും; അവൻ ഉദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കുകയും ചെയ്യും. ആകാശങ്ങളുടെയും, ഭൂമിയുടെയും, അവ രണ്ടിനുമിടയിലുള്ളതിന്റെയും രാജാധിപത്യം അല്ലാഹുവിനത്രെ.**

**അവനിലേക്ക് തന്നെയാണ് തിരിച്ചുവരവും.**

---

يَغْفِرُ അവൻ പൊറുക്കും لِمَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَيُعَذِّبُ അവൻ ശിക്ഷിക്കുകയും ചെയ്യും مَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവരെ وَلِلَّهِ അല്ലാഹുവിനാണ് مُلْكُ രാജത്വം, ആധിപത്യം ٱلسَّمَٰوَٰتِ ആകാശങ്ങളുടെ وَٱلْأَرْضِ ഭൂമിയുടെയും وَمَا بَيْنَهُمَا അവ രണ്ടിനുമിടയിലുള്ളതിന്റെയും وَإِلَيْهِ അവനിലേക്കുതന്നെ ٱلْمَصِيرُ തിരിച്ചെത്തൽ, മടക്കം, കലാശം.

---

തങ്ങൾ അല്ലാഹുവിന്റെ മക്കളും ഇഷ്ടക്കാരുമാണ്, അഥവാ വിജയവും രക്ഷയും ഞങ്ങളുടെ ജന്മാവകാശമാണ്. ഞങ്ങൾ പാപം ചെയ്താലും അവൻ ഞങ്ങൾക്ക് പൊറുത്തു തരും എന്നിങ്ങിനെയുള്ള വേദക്കാരടെ ജൽപനങ്ങൾക്കുള്ള മറുപടിയാണിത്. നിങ്ങൾ പാപം ചെയ്താൽ നിങ്ങളെ ശിക്ഷിക്കുമെന്ന് നിങ്ങളുടെ വേദഗ്രന്ഥത്തിൽ പറയുന്നു, അൽപം ദിവസങ്ങളിൽ നിങ്ങൾക്ക് നരകശിക്ഷയുണ്ടായേക്കാമെന്ന് നിങ്ങളും സമ്മതിക്കാറുണ്ട്. (2:80). ഈ ലോകത്തുവെച്ച് പല ശിക്ഷകൾക്കും പരീക്ഷണങ്ങൾക്കും നിങ്ങൾ പാത്രമായിട്ടുമുണ്ട്. അങ്ങിനെയാണെങ്കിൽ, ഇതൊന്നും ഉണ്ടാവാൻ പാടില്ലല്ലോ. പക്ഷേ, വാസ്തവം അതൊന്നുമല്ല. എല്ലാവരെപ്പോലെയുള്ള മനുഷ്യസൃഷ്ടികൾതന്നെയാണ് നിങ്ങളും, എല്ലാവരെയും പോലെ നിങ്ങളും അവന്റെ അടുക്കലേക്കുതന്നെ മടങ്ങിച്ചെല്ലുകയും ചെയ്യും. അപ്പോൾ, മറ്റുള്ളവരെപ്പോലെ നിങ്ങളുടെ മേലും അവൻ രക്ഷാശിക്ഷകളുടെ നടപടി എടുക്കുക തന്നെ ചെയ്യും. എല്ലാവരും അല്ലാഹുവിന്റെ അടിമകളും ഉടമയിലുമാകുന്നു. നിങ്ങൾക്കായി ഒരു പ്രത്യേക സ്ഥാനമോ നടപടിക്രമമോ ഇല്ലാ എന്നാണ് മറുപടിയുടെ സാരം.

ഈസാ (അ)നെപ്പറ്റി ക്രിസ്ത്യാനികൾ അല്ലാഹുവിന്റെ മകൻ എന്നു പറഞ്ഞ അതേ അർത്ഥത്തിലല്ല തങ്ങൾ അല്ലാഹുവിന്റെ മക്കളാണെന്ന് അവർ പറയുന്നത്. ഇസ്റാഈല്യരുടെ വംശപിതാവായ യഅ്ക്കൂബ് (അ)നെക്കുറിച്ച് 'എന്റെ പുത്രൻ' എന്ന് തങ്ങളുടെ വേദഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുണ്ടെന്നും, അതുകൊണ്ട് അദ്ദേഹത്തിന്റെ സന്തതികളായ തങ്ങൾ അല്ലാഹുവിന്റെ പുത്രപൗത്രന്മാരാണെന്നുമാണ് അവർ പറയുന്നത്. ശാരീരികമായ മക്കൾ എന്ന അർത്ഥത്തിലല്ല–ആത്മീയമായ മക്കൾ എന്ന അർത്ഥത്തിലാണ്–തങ്ങൾ ഇത് പറയുന്നതെന്ന് അവർ ഇതിനു ന്യായീകരണവും നൽകും. അതോടുകൂടി, ആ അടിസ്ഥാനത്തിൽ തങ്ങൾക്ക് അല്ലാഹുവിന്റെ ശിക്ഷയെപ്പറ്റി ഭയപ്പെടേണ്ടതായിട്ടില്ല എന്നും അവർ വാദിക്കും. അതുകൊണ്ടാണ് എന്നാൽ പിന്നെ എന്തി

നാണ് അല്ലാഹു നിങ്ങളുടെ പാപങ്ങൾ നിമിത്തം നിങ്ങളെ ശിക്ഷിക്കുന്നത്? (فَلِمَ يُعَذِّبُكُم بِذُنُوبِكُم) എന്ന് അവരോടു ചോദിക്കുന്നത്. യഅ്ക്വൂബ് (അ)നെ സംബന്ധിച്ചോ, ഈസാ (അ)നെ സംബന്ധിച്ചോ-തൗറാത്തിലോ ഇൻജീലിലോ-'പുത്രൻ' എന്നുള്ള സംബോധനയോ വിശേഷണമോ യഥാർത്ഥത്തിൽ ഉണ്ടെന്നു വന്നാൽ തന്നെയും അത് ഒരു അലങ്കാരാർത്ഥത്തിലല്ലാതെ-സാക്ഷാൽ അർത്ഥത്തിൽ-അല്ലെന്ന് തീർച്ചയാണ്. നിലവിലുള്ള ബൈബ്ളിൽ തന്നെയും ഇതിന് പല ഉദാഹരണങ്ങളും നിലവിലുണ്ട്.(*) ഒന്നു മാത്രം ഇവിടെ ഉദ്ധരിക്കാം ' ..... ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ, അവർ ദൈവത്തെ കാണും. സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവത്തിന്റെ പുത്രന്മാർ എന്നു വിളിക്കപ്പെടും'. (മത്തായി 5:8,9).

يَـٰٓأَهْلَ ٱلْكِتَـٰبِ قَدْ جَآءَكُمْ رَسُولُنَا يُبَيِّنُ لَكُمْ عَلَىٰ فَتْرَةٍ مِّنَ ٱلرُّسُلِ أَن تَقُولُوا۟ مَا جَآءَنَا مِنۢ بَشِيرٍ وَلَا نَذِيرٍ ۖ

**﴾21﴿ വേദക്കാരേ, റസൂലുകളിൽ നിന്നുമുള്ള ഒരു വിടവുഘട്ടത്തിൽ നിങ്ങൾക്കു (കാര്യം)വിവരിച്ചു തന്നു കൊണ്ട് നമ്മുടെ റസൂൽ (ഇതാ) നിങ്ങൾക്ക് വന്നു കഴിഞ്ഞിരിക്കുന്നു; (അതെ) ഒരു സന്തോഷവാർത്ത അറിയിക്കുന്നവനാകട്ടെ, താക്കീത് നൽകുന്നവനാകട്ടെ ഞങ്ങൾക്ക് വന്നിട്ടില്ലെന്നു നിങ്ങൾ പറയുമെന്നതിനാൽ, [അങ്ങിനെ പറയാതിരിക്കുവാൻ വേണ്ടിയാണത്].**

فَقَدْ جَآءَكُم بَشِيرٌ وَنَذِيرٌ ۗ

**എന്നാൽ, സന്തോഷവാർത്ത അറിയിക്കുന്നവനും, താക്കീതുകാരനും നിങ്ങൾക്കു (ഇതാ) വന്നു കഴിഞ്ഞു.**

وَٱللَّهُ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٢١﴾

**അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനുമാകുന്നു.**

---

﴾22﴿ يَـٰٓأَهْلَ ٱلْكِتَـٰبِ വേദക്കാരേ قَدْ جَآءَكُمْ നിങ്ങൾക്ക് വന്നിട്ടുണ്ട്, വന്നു കഴിഞ്ഞു رَسُولُنَا നമ്മുടെ റസൂൽ يُبَيِّنُ لَكُمْ നിങ്ങൾക്ക് വിവരിച്ചു തന്നുകൊണ്ട് عَلَىٰ فَتْرَةٍ ഒരു വിടവിലായി, അഭാവത്തിൽ مِّنَ ٱلرُّسُلِ റസൂലുകളിൽനിന്ന്, റസൂലുകളുടെ أَن تَقُولُوا നിങ്ങൾ പറയുമെന്നതിനാൽ مَا جَآءَنَا ഞങ്ങൾക്കു വന്നിട്ടില്ല مِنۢ بَشِيرٍ ഒരു സന്തോഷ

---

*(*) ഉദാഹരണങ്ങൾ പലതും വേദപുസ്തക നിഘണ്ടു ഉദ്ധരിച്ചു കാണാം. 'പുത്രൻ, മകൻ' എന്നീ പദങ്ങൾ പല അർത്ഥത്തിലും ഉപയോഗിക്കപ്പെടാറുണ്ടെന്നും കൂട്ടത്തിൽ 'വലിയവൻ എളിയവനെ മകൻ എന്നു പറയാറുണ്ട്' എന്നും അതിൽ വ്യക്തമാക്കിയിരിക്കുന്നു. (പേ. 246 നോക്കുക)*

വാർത്ത അറിയിക്കുന്നവനും بَشِيرٍ وَلَا نَذِيرٍ ഒരു താക്കീതുകാരനുമില്ല فَقَدْ جَآءَكُم എന്നാൽ നിങ്ങൾക്ക് വന്നുകഴിഞ്ഞു, വന്നിട്ടുണ്ട് بَشِيرٌ സന്തോഷ വാർത്ത അറിയിക്കുന്നവൻ وَنَذِيرٌ താക്കീതുകാരനും وَٱللَّهُ അല്ലാഹു عَلَىٰ كُلِّ شَىْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ്

---

അടുത്ത വചനത്തിൽ നിന്ന് മനസ്സിലാക്കാവുന്നതുപോലെ, ഈസാനബി (അ) വരെയുള്ള കാലഘട്ടങ്ങളിൽ ഇസ്റാഈല്യരിൽ വളരെയധികം നബിമാരും റസൂലുകളും കഴിഞ്ഞുപോയിട്ടുണ്ട്. പലപ്പോഴും ഒരേ കാലത്തുതന്നെ ഒന്നിലധികം പ്രവാചകന്മാർ അവരിൽ ഉണ്ടായിരുന്നു. ഈസാ (അ)ക്കു ശേഷം അന്ത്യപ്രവാചകനായ മുഹമ്മദ് നബിﷺതിരുമേനിയല്ലാതെ മറ്റൊരു റസൂലും ഉണ്ടായിട്ടില്ല. റസൂലുകളിൽ നിന്നുള്ള ഒരു വിടവുകാലത്തു ( فَتْرَةٍ ൽ) നമ്മുടെ റസൂൽ വന്നു എന്നു പറഞ്ഞത് അതുകൊണ്ടാണ്. ഈ കാലഘട്ടം ഏതാണ്ട് 600 കൊല്ലമായിരുന്നു. നിങ്ങൾക്ക് വേദഗ്രന്ഥവും പ്രവാചകന്മാരുടെ വിജ്ഞാന പാരമ്പര്യവും ഉണ്ടായിട്ടും നിങ്ങൾ പിഴച്ചുപോയിരിക്കുകയാണ്. എന്നാലും, ഞങ്ങൾക്ക് വേണ്ടുന്ന ഉപദേശങ്ങളും താക്കീതുകളും നൽകുവാൻ ഒരു റസൂലും വരാത്തതുകൊണ്ടാണ് ഞങ്ങൾ പിഴച്ചുപോയതെന്ന് നിങ്ങൾ പറഞ്ഞേക്കുവാൻ ഇടയുണ്ട്. അതിന്നവസരം ഉണ്ടാകാതിരിക്കുവാൻ വേണ്ടി ഇതാ നിങ്ങളിലേക്ക് നമ്മുടെ റസൂൽ വന്നു കഴിഞ്ഞിരിക്കുന്നു. എനി, അദ്ദേഹത്തിന്റെ മാർഗ നിർദ്ദേശങ്ങളെ പിൻപറ്റി നടക്കുകയേ നിങ്ങൾക്ക് നിവൃത്തിയുള്ളൂ. അങ്ങിനെയുള്ള ഒഴികഴിവുകൾക്കൊന്നും എനി പഴുതില്ലാ എന്നാണ് അല്ലാഹു പറഞ്ഞതിന്റെ താൽപര്യം.

റസൂലുകളുടെ പ്രബോധനത്തിന്റെ രണ്ടു പ്രധാന വശങ്ങളാണല്ലോ സന്മാർഗം സ്വീകരിക്കുന്നവർക്ക് അല്ലാഹുവിങ്കൽ നിന്നുള്ള പ്രതിഫലത്തെക്കുറിച്ചു സന്തോഷ വാർത്ത അറിയിക്കലും, ദുർമാർഗം സ്വീകരിക്കുന്നവർക്കു അവന്റെ ശിക്ഷകളെക്കുറിച്ചു താക്കീതു നൽകലും, അതാണ് പ്രവാചകന്മാരെപ്പറ്റി بَشِير (സന്തോഷവാർത്ത അറിയിക്കുന്നവർ) എന്നും نَذِير (താക്കീത്- മുന്നറിയിപ്പ്-നൽകുന്നവൻ) എന്നും ഖുർആനിൽ പലപ്പോഴും പറഞ്ഞു കാണുവാൻ കാരണം.

## വിഭാഗം - 4

وَإِذْ قَالَ مُوسَىٰ لِقَوْمِهِۦ يَٰقَوْمِ ٱذْكُرُوا۟ نِعْمَةَ ٱللَّهِ عَلَيْكُمْ إِذْ جَعَلَ فِيكُمْ أَنۢبِيَآءَ وَجَعَلَكُم مُّلُوكًا

**﴾22﴿ മൂസാ തന്റെ ജനതയോട് പറഞ്ഞ സന്ദർഭം (ഓർക്കുക): 'എന്റെ ജനങ്ങളേ, നിങ്ങൾക്ക് അല്ലാഹു ചെയ്ത അനുഗ്രഹത്തെ നിങ്ങൾ ഓർക്കുവിൻ: നിങ്ങളിൽ അവൻ (പല) നബിമാരെ ഏർപ്പെടുത്തുകയും, നിങ്ങളെ അവൻ രാജാക്കളാക്കുകയും ചെയ്തിരിക്കെ;**

وَءَاتَىٰكُم مَّا لَمْ يُؤْتِ أَحَدًا مِّنَ ٱلْعَٰلَمِينَ ﴿٢٢﴾

ലോകരിൽ നിന്ന് ഒരാൾക്കും അവൻ നൽകിയിട്ടില്ലാത്തത് നിങ്ങൾക്ക് അവൻ നൽകുകയും ചെയ്തിരിക്കുന്നു' (എന്നിരിക്കെ).

يَٰقَوْمِ ٱدْخُلُوا۟ ٱلْأَرْضَ ٱلْمُقَدَّسَةَ ٱلَّتِى كَتَبَ ٱللَّهُ لَكُمْ وَلَا تَرْتَدُّوا۟ عَلَىٰٓ أَدْبَارِكُمْ فَتَنقَلِبُوا۟ خَٰسِرِينَ ﴿٢٣﴾

﴿23﴾ 'എന്റെ ജനങ്ങളേ, നിങ്ങൾക്ക് അല്ലാഹു നിശ്ചയിച്ചു (രേഖപ്പെടുത്തി) തന്നതായ (ആ) പരിശുദ്ധ ഭൂമിയിൽ നിങ്ങൾ പ്രവേശിക്കുവിൻ; നിങ്ങൾ പിന്നോക്കം മടങ്ങിപ്പോരുകയും ചെയ്യരുത്; എന്നാൽ, നിങ്ങൾ നഷ്ടക്കാരായി മാറുന്നതാണ്.

---

﴿22﴾ وَإِذْ قَالَ പറഞ്ഞ സന്ദർഭം مُوسَىٰ മൂസാ لِقَوْمِهِ തന്റെ ജനതയോട് يَٰقَوْمِ എന്റെ ജനങ്ങളേ اذْكُرُوا നിങ്ങൾ ഓർക്കുവിൻ نِعْمَةَ اللَّهِ അല്ലാഹുവിന്റെ (അല്ലാഹു ചെയ്ത) അനുഗ്രഹം عَلَيْكُمْ നിങ്ങളുടെ മേൽ, നിങ്ങൾക്ക് إِذْ جَعَلَ അവൻ ഏർപ്പെടുത്തിയിരിക്കെ, ആക്കിയതിനാൽ فِيكُمْ നിങ്ങളിൽ أَنْبِيَاءَ നബിമാരെ وَجَعَلَكُم നിങ്ങളെ അവൻ ആക്കുകയും ചെയ്തു مُلُوكًا രാജാക്കൾ وَءَاتَىٰكُم നിങ്ങൾക്കവൻ നൽകുകയും مَّا لَمْ يُؤْتِ അവൻ നൽകിയിട്ടില്ലാത്തത് أَحَدًا ഒരാൾക്കും مِّنَ الْعَٰلَمِينَ ലോകരിൽനിന്ന് ﴿23﴾ يَٰقَوْمِ എന്റെ ജനങ്ങളേ ادْخُلُوا നിങ്ങൾ പ്രവേശിക്കുവിൻ الْأَرْضَ (ആ) ഭൂമിയിൽ الْمُقَدَّسَةَ പരിശുദ്ധമാക്കപ്പെട്ട, വിശുദ്ധ الَّتِى كَتَبَ നിശ്ചയിച്ച (രേഖപ്പെടുത്തിയ-നിയമിച്ച)തായ اللَّهُ അല്ലാഹു لَكُمْ നിങ്ങൾക്ക് وَلَا تَرْتَدُّوا നിങ്ങൾ മടങ്ങുകയും അരുത് عَلَىٰٓ أَدْبَارِكُمْ നിങ്ങളുടെ പിൻഭാഗങ്ങളിലായി (പിന്നോക്കം) فَتَنقَلِبُوا എന്നാൽ നിങ്ങൾ മറിയും, മാറും (ആയിത്തീരും) خَٰسِرِينَ നഷ്ടക്കാരായി

---

ലോകത്ത് ഇതര സമുദായങ്ങളെ അപേക്ഷിച്ച് ഏറ്റവും സംസ്കാര സമ്പന്നരും പരിഷ്കൃതരുമായിരുന്നു ഇസ്റാഈൽ ജനത. അതേ സമയത്ത് അനുസരണക്കേടിന്റെയും ധിക്കാരത്തിന്റെയും ഒരു നീണ്ട പാരമ്പര്യവും അവർക്കുണ്ട്. മൂസാ (അ) അവർക്ക് നൽകിയ സദുപദേശങ്ങൾ, താക്കീതുകൾ, ശാസനകൾ, നിർദ്ദേശങ്ങൾ ആദിയായവയെപ്പറ്റി ക്വുർആനിൽ വളരെയധികം സ്ഥലങ്ങളിൽ വിവരിച്ചുകാണാം. ബൈബ്ൾ പരിശോധിച്ചാൽ അവയുടെ ആധിക്യം കണ്ടു നാം വിസ്മയിച്ചു പോകും. ആ പ്രവാചകവര്യൻ അവർക്ക് നൽകിയ ചില ഉപദേശങ്ങളാണ് ഈ വചനങ്ങളിലുള്ളത്. എത്ര ഹൃദയസ്പൃക്കായ ശൈലിയിലാണ് അദ്ദേഹം അവരെ അഭിമുഖീകരിക്കുന്നതെന്ന് നോക്കുക! താഴെ കാണാവുന്ന പ്രകാരം, അവർക്ക് വാഗ്ദാനം ചെയ്യപ്പെട്ടിരുന്ന ഫലസ്തീൻ ഭൂമിയിലെ ശത്രുക്കളുമായി സമരം നടത്തി മുന്നോട്ടുനീങ്ങുവാൻ അവർ വിസമ്മതിച്ചുകൊണ്ടിരുന്ന അവസരത്തിലാണ് ഈ ഉപദേശങ്ങൾ അദ്ദേഹം നൽകുന്നത്. ആദ്യം അല്ലാഹു അവർക്ക് ചെയ്തുകൊടുത്ത അനുഗ്രഹങ്ങളെ മൊത്ത

ത്തിലും, ചിലതിനെപ്പറ്റി പ്രത്യേകവും അനുസ്മരിപ്പിച്ചുകൊണ്ടാണ് അദ്ദേഹം അവരെ ഉപദേശിക്കുന്നത്. നിങ്ങൾ നന്ദിയും അനുസരണവും കാണിക്കുന്ന പക്ഷം മേലിലും അല്ലാഹു നിങ്ങളെ അനുഗ്രഹിച്ചുകൊണ്ടിരിക്കുമെന്നും ഇല്ലാത്തപക്ഷം നിങ്ങൾ നന്ദികെട്ടവരായി നാശമടയുകയും ചെയ്യുമെന്നും അദ്ദേഹം അവരെ ഓർമിപ്പിച്ചു.

മൂന്നു കാര്യങ്ങളാണ് മൂസാ നബി (അ) പ്രത്യേകം അവരെ ഓർമിപ്പിക്കുന്നത്.

(1). നിങ്ങളിൽ അല്ലാഹു പല നബിമാരെയും നിയോഗിക്കുകയുണ്ടായിട്ടുണ്ടെന്ന്. ഇസ്റാഈല്യരുടെ ഗോത്രപിതാവായ യഅ്ക്വൂബ് നബി (അ) മുതൽ മൂസാ നബി (അ)വരെയും ഇടക്കിടെ അവർക്ക് മാർഗദർശികളായ പ്രവാചകന്മാർ അവരിൽ ഉണ്ടായിക്കൊണ്ടിരുന്നിട്ടുണ്ട്. ആ നിലക്ക് അവർ വളരെ അച്ചടക്കവും അനുസരണവും ഉള്ളവരായിരിക്കേണ്ടതുണ്ടല്ലോ. അതാണദ്ദേഹം ഓർമിപ്പിച്ചത്. അദ്ദേഹത്തിന് ശേഷവും ധാരാളക്കണക്കിൽ പ്രവാചകന്മാർ അവരിൽ ഉണ്ടായിട്ടുണ്ട്.

(2) നിങ്ങളെ അവൻ രാജാക്കളാക്കിയിരിക്കുന്നുവെന്ന്. നിങ്ങളിൽ രാജാക്കളെ ഏർപ്പെടുത്തി എന്നല്ല-നിങ്ങളെ രാജാക്കളാക്കി എന്നാണ്-അല്ലാഹു പറഞ്ഞ വാക്ക്. എല്ലാവരും രാജാക്കളല്ലെന്നുള്ളതിനാൽ ഇവിടെ രാജാക്കൾ (ملوكا ) എന്ന വാക്കിനു ഒന്നിലധികം വ്യാഖ്യാനം നൽകപ്പെട്ടു കാണാം.

മുമ്പു നിങ്ങൾ ഫിർഔന്റെ കീഴിൽ അടിമകളും പരാശ്രയരുമായിരുന്നു. ഇപ്പോൾ നിങ്ങൾ സ്വതന്ത്രരും പരാശ്രയമില്ലാത്തവരുമായിരിക്കുന്നുവെന്നാണ് ഒരു വ്യാഖ്യാനം. അതതു കാലത്തുണ്ടായിരുന്ന നബിമാരുടെയും റസൂലുകളുടെയും കയ്യിലായിരുന്നു അതതു കാലത്തെ സമുദായ നേതൃത്വവും സ്ഥിതി ചെയ്തിരുന്നത്. അതുകൊണ്ട് ആ പ്രവാചകന്മാരെയും റസൂലുകളെയും ഉദ്ദേശിച്ചുതന്നെയാണ് രാജാക്കൾ എന്ന് പറഞ്ഞിരിക്കുന്നതും എന്നത്രെ മറ്റൊരഭിപ്രായം. മൂസാ നബി (അ)ക്ക് മുമ്പ് അവരിൽ ചില രാജാക്കൾ ഉണ്ടായിട്ടുണ്ടെന്നും അവരെ ഉദ്ദേശിച്ചാണ് രാജാക്കളെന്ന് പറഞ്ഞതെന്നും വേറെയും അഭിപ്രായമുണ്ട്. പരാശ്രയം കൂടാതെ സുഖജീവിതം നയിക്കുവാൻ ആവശ്യമായ മാർഗങ്ങളും, ഭാര്യ, മക്കൾ, ഭൃത്യന്മാർ മുതലായ സുഖസൗകര്യങ്ങളും ലഭിച്ചവർ എന്ന അർത്ഥത്തിലാണ് രാജാക്കൾ എന്ന് പറഞ്ഞിരിക്കുന്നതെന്ന് നാലാമതൊരഭിപ്രായവും ഉണ്ട്. ഒരു പക്ഷേ, ഇവയിൽ ചിലതോ, എല്ലാംകൂടിയോ ആയിരിക്കാം ഇവിടെ ഉദ്ദേശ്യമെന്നു പറയുവാനേ ന്യായം കാണുന്നുള്ളൂ. الله اعلم

(3) ലോകരിൽ മറ്റാർക്കും നൽകിയിട്ടില്ലാത്ത പല നന്മകളും നിങ്ങൾക്ക് അല്ലാഹു നൽകിയിട്ടുണ്ടെന്ന്. മത-സംസ്കാര-നാഗരീക തുറകളിലെല്ലാം മറ്റേത് സമുദായത്തെക്കാളും മികച്ചു നിന്നിരുന്ന സമുദായമായിരുന്നു ഇസ്റാഈൽ സമുദായം. കൻആനിൽ ഇബ്റാഹീം നബി (അ)യുടെ കാലം മുതൽ ഈജിപ്തിൽ യൂസുഫ് നബി (അ)യുടെ കാലം കഴിയുന്നതുവരെ അത് നീണ്ടുനിന്നു. അദ്ദേഹത്തിനു ശേഷം ക്രമേണ അവരുടെ പഴയ പ്രതാപവും പ്രശസ്തിയും നശിച്ചുകൊണ്ടിരുന്നു. പിന്നീട് മൂസാ നബി (അ)യുടെ കൈക്ക് അവർ തങ്ങളുടെ പഴയ പേരും യശസ്സും വീണ്ടെടുത്തുകൊണ്ടിരിക്കുകയാണ്. മറ്റൊരു സമുദായത്തിനും കണ്ടനുഭവിക്കുവാൻ കഴിയാത്ത എത്രയോ ദൃഷ്ടാന്തങ്ങളും അത്ഭുതങ്ങളും കണ്ടവരാണവർ. പ്രവാചകത്വ ശൃംഖല മുറിഞ്ഞുപോകാതിരിക്കുന്നത് ഇതിനെല്ലാം മകുടം ചാർത്തുകയും ചെയ്യുന്നു. ഇതെല്ലാമായിരിക്കും ഇവിടെ ഉദ്ദേശ്യമെന്നു സാമാന്യമായി പറയാം. ഏതായാലും, അക്കാലത്തെ സമുദായങ്ങളെ അപേക്ഷിച്ചു അവർക്ക് പ്രത്യേകമായി ലഭിച്ചിട്ടുള്ള അനുഗ്രഹങ്ങളെയും

സ്ഥാനമാനങ്ങളെയും ഉദ്ദേശിച്ച് കൊണ്ടാണ് മറ്റാർക്കും നൽകാത്തത് നിങ്ങൾക്ക് അല്ലാഹു നൽകിയിരിക്കുന്നുവെന്ന് പറഞ്ഞത്.

ഇബ്‌റാഹീം നബി (അ)യുടെ സാക്ഷാൽ സ്വദേശമായിരുന്ന ഇറാകിൽ നിന്ന് ഹിജ്‌റഃ പോന്നു അദ്ദേഹം ഫലസ്തീനിലെ ബൈത്തുൽ മുക്വദ്ദസിൽ താമസമാക്കി. അവിടെ വെച്ചാണ് അദ്ദേഹം കാലഗതി പ്രാപിച്ചതും. അങ്ങിനെ അദ്ദേഹത്തിന്റെ കുടുംബം ആ ദേശക്കാരായിത്തീർന്നു. കുറേ കഴിഞ്ഞപ്പോൾ, സൂറത്തു യൂസുഫിൽ അല്ലാഹു വിവരിച്ച സുപ്രസിദ്ധ സംഭവങ്ങളെത്തുടർന്ന് യൂസുഫ് നബി (അ) ഈജിപ്തിലെ ഒരു ഭരണാധികാരിയായിത്തീർന്നതോടെ അദ്ദേഹത്തിന്റ പിതാവും ഇബ്‌റാഹീം നബി (അ)യുടെ പൗത്രനുമായ യഅ്ക്വൂബ് നബി (അ) കുടുംബസമേതം ഈജിപ്തിലേക്ക് താമസം മാറ്റി. മുമ്പ് സൂചിപ്പിച്ചപോലെ, ആ കുടുംബത്തിനുണ്ടായിരുന്ന പേരും പ്രശസ്തിയും ക്രമേണ നാശോന്മുഖമായിത്തീർന്നു. ഒടുക്കം അവർ കൊപ്തി (القبط) വർഗക്കാരായ ഫറോവാ രാജാക്കളു(الفراعنة)ടെ ഭരണത്തിൻ കീഴിൽ ഒരു അടിമ വർഗമായിത്തീർന്നു. അങ്ങിനെയിരിക്കെയാണ്-ഏറെക്കുറെ നാനൂറു കൊല്ലങ്ങൾക്കു ശേഷം-മൂസാ നബി (അ)യൊന്നിച്ചു ചെങ്കടൽ കടന്ന് ഫിർഔനിൽനിന്ന് അവർ രക്ഷപ്പെട്ടത്. അവരുടെ പിതൃദേശമായ ഫലസ്തീൻ പ്രദേശം അവർക്കു വീണ്ടും വാസസ്ഥലമായി ലഭിക്കുമെന്നു മൂസാ (അ) മുഖാന്തരം അവർക്കു വാഗ്ദാനം ചെയ്യപ്പെട്ടിരുന്നു. യഅ്ക്വൂബ് നബി (അ) മുതൽക്കേ ഈ വാഗ്ദാനം നിലവിലുണ്ടായിരുന്നുവെന്നും പറയപ്പെട്ടിട്ടുണ്ട്.

ഇസ്‌റാഈല്യർ ഈജിപ്തു വിട്ട് സീനാ മരുഭൂമിയിൽവന്നു താവളമടിച്ചിരുന്ന കാലത്താണ് അവർക്ക് അല്ലാഹു നൽകിയ അനുഗ്രഹങ്ങളെ ഓർമിപ്പിച്ചുകൊണ്ട് മൂസാ നബി (അ) അവരോട്: ജനങ്ങളേ, അല്ലാഹു നിങ്ങൾക്ക് നിശ്ചയിച്ചു തന്ന ആ പരിശുദ്ധ ഭൂമിയിൽ പ്രവേശിച്ചുകൊള്ളുവിൻ (يَٰقَوْمِ ٱدْخُلُوا۟ ٱلْأَرْضَ ٱلْمُقَدَّسَةَ ...) എന്നു പറയുന്നത്. പക്ഷേ, വേഗത്തിലങ്ങു കടന്നുചെന്നു കുടിയിരിക്കുവാൻ സാദ്ധ്യമല്ലാത്ത പരിതഃസ്ഥിതിയായിരുന്നു അന്നവിടെയുള്ളത്. അവിടെ അമാലിക്വഃ വർഗക്കാർ (العمالقة -അമലേക്യർ) കുടിയേറിയിരിക്കുകയാണ്. അവരാകട്ടെ, ബഹുദൈവാരാധകരും അതികായന്മാരും ശക്തരുമായിരുന്നു. അവരോട് സമരം നടത്തി വിജയിച്ചിട്ടു വേണം ഇസ്‌റാഈല്യർക്കവിടെ പ്രവേശനം ലഭിക്കുവാൻ. ഇസ്‌റാഈല്യരാകട്ടെ-അവരുടെ മടിയും ഭീരുത്വവും അനുസരണക്കേടും നിമിത്തം-അതിനു തയ്യാറുമില്ല. അതുകൊണ്ടാണ് അദ്ദേഹം നിങ്ങൾ പിന്നോക്കം മടങ്ങിപ്പോരരുതെന്നും, പിന്നോക്കം വെച്ചാൽ നിങ്ങൾ നഷ്ടക്കാരായിത്തീരുമെന്നും (وَلَا تَرْتَدُّوا۟ عَلَىٰٓ أَدْبَارِكُمْ....) പറയുന്നത്. അദ്ദേഹത്തിന്റെ ഈ ഉപദേശത്തിന് അവരിൽനിന്നുണ്ടായ പ്രതികരണം ഇതായിരുന്നു:-

قَالُوا۟ يَٰمُوسَىٰٓ إِنَّ فِيهَا قَوْمًا جَبَّارِينَ وَإِنَّا لَن نَّدْخُلَهَا حَتَّىٰ يَخْرُجُوا۟ مِنْهَا

**﴾24﴿ അവർ പറഞ്ഞു: 'മൂസാ, നിശ്ചയമായും, സ്വേച്ഛാധികാരികളായ (അഥവാ പരാക്രമശാലികളായ) ഒരു ജനത അവിടത്തിലുണ്ട്: ഞങ്ങളാകട്ടെ, അവിടെ നിന്ന് അവർ പുറത്തു പോകുംവരേക്കും അവിടെ പ്രവേശിക്കുകയില്ല തന്നെ.**

فَإِن يَخْرُجُواْ مِنْهَا فَإِنَّا دَٰخِلُونَ ﴿٢٤﴾

**എന്നി, അവര്‍ അവിടെ നിന്ന് പുറത്തു പോകുന്ന പക്ഷം, ഞങ്ങള്‍ (അവിടെ) പ്രവേശിക്കുന്നവരാണ്.**

---

﴾24﴿ قَالُوا അവര്‍ പറഞ്ഞു يَٰمُوسَىٰٓ മൂസാ إِنَّ فِيهَا നിശ്ചയമായും അതില്‍ (അവിടത്തില്‍) ഉണ്ട് قَوْمًا ഒരു ജനത جَبَّارِينَ സ്വേച്ഛാധികാരി (ധിക്കാരി-പരാക്രമശാലി)കളായ وَإِنَّا ഞങ്ങളാകട്ടെ, നിശ്ചയമായും ഞങ്ങള്‍ لَن نَّدْخُلَهَا അതില്‍ (അവിടെ) പ്രവേശിക്കുകയേ ഇല്ല حَتَّىٰ يَخْرُجُوا അവര്‍ പുറത്തു പോകുന്നതുവരേക്ക് مِنْهَا അതില്‍ (അവിടെ) നിന്ന് فَإِن يَخْرُجُوا എന്നി (എന്നാല്‍) അവര്‍ പുറത്തുപോകുന്ന പക്ഷം مِنْهَا അതില്‍ നിന്ന് فَإِنَّا എന്നാല്‍ ഞങ്ങള്‍ دَٰخِلُونَ പ്രവേശിക്കുന്നവരാണ്.

---

അവിടെയുള്ള ആളുകള്‍ അതിശക്തന്മാരും ക്രൂരന്മാരുമാണ്. അവരോട് യുദ്ധം ചെയ്തു തോല്പിച്ച് അവിടെ പ്രവേശിക്കുവാന്‍ ഞങ്ങള്‍ക്കാവുകയില്ല. ഏതെങ്കിലും വിധേന അവര്‍ അവിടെ നിന്നു ഒഴിഞ്ഞു പോയാലല്ലാതെ അങ്ങോട്ട് കടക്കുവാന്‍ ഒരു കാലത്തും ഞങ്ങള്‍ക്കു സാധ്യമല്ല. അവര്‍ ഒഴിഞ്ഞു പോയാല്‍ മാത്രം ഞങ്ങള്‍ അവിടെ പ്രവേശിക്കും. ഇതായിരുന്നു അവരുടെ മറുപടി.

قَالَ رَجُلَانِ مِنَ ٱلَّذِينَ يَخَافُونَ أَنْعَمَ ٱللَّهُ عَلَيْهِمَا ٱدْخُلُواْ عَلَيْهِمُ ٱلْبَابَ فَإِذَا دَخَلْتُمُوهُ فَإِنَّكُمْ غَٰلِبُونَ ﴿٢٥﴾

**﴾25﴿ ഭയപ്പെടുന്നവരില്‍പെട്ട രണ്ടു പുരുഷന്മാര്‍-അല്ലാഹു അവരുടെ മേല്‍ അനുഗ്രഹം ചെയ്തിരിക്കുന്നു -പറഞ്ഞു: 'നിങ്ങള്‍ അവരുടെ മേല്‍ (ആ) വാതില്‍ കടന്നു ചെല്ലുവിന്‍. അങ്ങിനെ, നിങ്ങള്‍ കടന്നു ചെന്നാല്‍, നിശ്ചയമായും, നിങ്ങള്‍ (അവരെ) ജയിക്കുന്നവരായിരിക്കും:-**

وَعَلَى ٱللَّهِ فَتَوَكَّلُوٓاْ إِن كُنتُم مُّؤْمِنِينَ ﴿٢٦﴾

**﴾26﴿ 'അല്ലാഹുവിന്റെ മേല്‍ (മാത്രം) നിങ്ങള്‍ ഭരമേല്‍പിക്കുകയും ചെയ്യുവിന്‍-നിങ്ങള്‍ സത്യവിശ്വാസികളാണെങ്കില്‍!'**

قَالُواْ يَٰمُوسَىٰٓ

**﴾27﴿ അവര്‍ [ആ ജനത] പറഞ്ഞു: 'മൂസാ,-**

إِنَّا لَن نَّدْخُلَهَآ أَبَدًا مَّا دَامُواْ فِيهَا

**നിശ്ചയമായും, അവരവിടെ നിലവിലുള്ളപ്പോള്‍ ഒരിക്കലും ഞങ്ങള്‍ അവിടെ പ്രവേശിക്കുയില്ല തന്നെ.**

| | |
|---|---|
| ആകയാൽ, നീയും, നിന്റെ റബ്ബും പോയിട്ട് നിങ്ങൾ (അങ്ങു) യുദ്ധം ചെയ്തുകൊള്ളുക; 'ഞങ്ങൾ, ഇവിടെ ഇരിക്കുകയാണ്'. | فَٱذْهَبْ أَنتَ وَرَبُّكَ فَقَـٰتِلَآ إِنَّا هَـٰهُنَا قَـٰعِدُونَ ﴿٢٧﴾ |

﴾25﴿ قَالَ رَجُلَانِ രണ്ടു പുരുഷന്മാർ പറഞ്ഞു مِنَ ٱلَّذِينَ യാതൊരുവരിൽപെട്ട يَخَافُونَ അവർ ഭയപ്പെടുന്നു أَنْعَمَ ٱللَّهُ അല്ലാഹു അനുഗ്രഹം ചെയ്തിരിക്കുന്നു عَلَيْهِمَا അവരുടെ രണ്ടാളുടെ മേൽ ٱدْخُلُوا നിങ്ങൾ പ്രവേശിക്കുവിൻ عَلَيْهِمُ അവരുടെമേൽ ٱلْبَابَ (പട്ടണ) വാതിൽ, പടിവാതിൽക്കൽ, കവാടം فَإِذَا دَخَلْتُمُوهُ എന്നാൽ നിങ്ങളത് കടന്നാൽ فَإِنَّكُمْ എന്നാൽ നിശ്ചയമായും നിങ്ങൾ غَـٰلِبُونَ ജയിക്കുന്നവരായിരിക്കും, വിജയികളാണ് ﴾26﴿ وَعَلَى ٱللَّهِ അല്ലാഹുവിന്റെ മേൽ فَتَوَكَّلُوٓا നിങ്ങൾ ഭരമേൽപിക്കുവിൻ إِن كُنتُم നിങ്ങളാണെങ്കിൽ مُّؤْمِنِينَ സത്യവിശ്വാസികൾ ﴾27﴿ قَالُوا അവർ പറഞ്ഞു يَـٰمُوسَىٰٓ മൂസാ إِنَّا لَن نَّدْخُلَهَآ ഞങ്ങൾ അതിൽ (അവിടെ) പ്രവേശിക്കുകയേ ഇല്ല أَبَدًا ഒരിക്കലും, ഒരുകാലവും مَّا دَامُوا അവർ (നിലവിൽ) ഉണ്ടായിരിക്കുമ്പോൾ فِيهَا അതിൽ (അവിടെ) فَٱذْهَبْ ആകയാൽ (എന്നാൽ) പോകുക أَنتَ وَرَبُّكَ നീയും നിന്റെ റബ്ബും فَقَـٰتِلَآ എന്നിട്ട് നിങ്ങൾ രണ്ടാളും യുദ്ധം ചെയ്യുക إِنَّا هَـٰهُنَا നിശ്ചയമായും ഞങ്ങൾ ഇവിടെ قَـٰعِدُونَ ഇരിക്കുന്നവരാണ് (ഇരിക്കുകയാണ്)

---

അല്ലാഹു അക്ബർ! എത്ര മുരത്ത ഹൃദയങ്ങൾ!! ശത്രുക്കളുമായി യുദ്ധം ചെയ്യുവാനും, വാഗ്ദാനം ചെയ്യപ്പെട്ട ദേശത്തേക്ക് പ്രവേശിക്കുന്നതിൽ നേരിടുന്ന പ്രതിബന്ധങ്ങളെ ചെറുത്തു മുന്നോട്ട് നീങ്ങുവാനും ഇസ്റാഈല്യർ ഒരുക്കമില്ലായിരുന്നു. ഹീനതയും ഭീരുത്വവും അനുസരണമില്ലായ്മയും അവരെ അങ്ങേയറ്റം അധഃപതിപ്പിച്ചിരിക്കുകയാണ്. ഒഴികഴിവുകളും പിടിവാശിയുമല്ലാതെ മറ്റൊന്നും അവരിൽ കാണാതായി. അപ്പോൾ, ഫലസ്തീനിൽചെന്നു ആ നാട്ടിന്റെയും, അവിടെയുള്ള ജനങ്ങളുടെയും സ്ഥിതിഗതികൾ നിരീക്ഷണം ചെയ്തുവരുവാൻ മൂസാ (അ) അവരിലുള്ള പ്രധാനികളുടെ ഒരു സംഘത്തെ നിയമിച്ചയച്ചു. ഈ സംഘത്തെക്കുറിച്ചു 13-ാം വചനത്തിന്റെ വിവരണത്തിൽ നാം മുമ്പ് സംസാരിച്ചു കഴിഞ്ഞിട്ടുണ്ട്. പ്രസ്തുത സംഘം അന്വേഷണം നടത്തി തിരിച്ചു വന്നു. മിക്കവരുടെയും പ്രസ്താവനകൾ ഇസ്റാഈല്യരെ കൂടുതൽ നിരാശരും ഭീരുക്കളുമാക്കുന്നവയായിരുന്നു. രണ്ടു പേർ മാത്രം വസ്തുതകൾ ശരിയാംവണ്ണം വിവരിക്കുകയും വിജയസാധ്യത ചൂണ്ടിക്കാട്ടുകയും ചെയ്തു. ഇവരെപ്പറ്റിയാണ് قَالَ رَجُلَانِ مِنَ ٱلَّذِينَ يَخَافُونَ (ഭയപ്പെടുന്നവരുടെ കൂട്ടത്തിൽപ്പെട്ട രണ്ടു പുരുഷന്മാർ പറഞ്ഞു) എന്നു അല്ലാഹു പ്രസ്താവിച്ചത്. അല്ലാഹുവിനെ ഭയപ്പെടുന്നവരായ രണ്ടാളുകൾ എന്നും, ശത്രുക്കളെ ഭയപ്പെടുന്നവരും അതോടുകൂടി സത്യാവസ്ഥ തുറന്നുകാട്ടുന്നവരുമായ രണ്ടാളുകൾ എന്നും ഈ വാക്കിനു അർത്ഥം ആകാവുന്നതാകുന്നു. ഈ രണ്ടുപേരിൽ ഒരാൾ നൂനിന്റെ മകൻ യൂശഉം (അ), മറ്റേതു യഫുന്നായുടെ മകൻ കാലബും (يوشع بن نون، كالب بن يفنا) ആയിരുന്നുവെന്ന് ചില ക്വുർ

ആൻ വ്യാഖ്യാതാക്കൾ പറഞ്ഞു കാണുന്നു. ബൈബ്ളിലും അങ്ങിനെ തന്നെയാണു ള്ളത്. മൂസാ നബി (അ)യുടെ ഭൃത്യനും, അദ്ദേഹത്തിന് ശേഷം ഇസ്റാഈല്യരുടെ നേതൃത്വം കൈവന്ന പ്രവാചകനുമായിരുന്നു യൂശഉ് (അ). കാലബിനെപ്പറ്റി കൂടുത ലൊന്നും അറിയപ്പെടുന്നില്ലെങ്കിലും അദ്ദേഹവും ഒരു സൽപുരുഷനായിരുന്നുവെന്ന തിൽ സംശയമില്ല. أَنْعَمَ ٱللَّهُ عَلَيْهِمَا (അവർ രണ്ടാളുടെ മേലും അല്ലാഹു അനുഗ്രഹം ചെയ്തിരിക്കുന്നു) എന്ന വാക്കിൽ നിന്നു തന്നെ ഇത് വ്യക്തമാണല്ലോ. (*)

മറ്റുള്ളവർ പറയുന്നതുപോലെ, ആ നാട്ടിലെ ജനങ്ങൾ ശക്തന്മാരും മല്ലന്മാരും ക്രൂര ന്മാരുമൊക്കെത്തന്നെയാണെങ്കിലും അവരെ നിങ്ങൾ ഭയപ്പെടേണ്ടതില്ല. സധൈര്യം പട്ടണത്തിന്റെ പടിവാതിൽ ആക്രമിച്ചു ഉള്ളോട്ട് കടന്നു കഴിഞ്ഞാൽ, അവരുടെ വീര്യം നശിച്ചുപോകും. അവരെ പരാജയപ്പെടുത്തി വിജയം വരിക്കുവാൻ നിങ്ങൾക്ക് പിന്നെ പ്രയാസമുണ്ടാകുകയില്ല. നിങ്ങൾ സത്യവിശ്വാസികളും അവർ അവിശ്വാസികളുമാ ണല്ലോ. നിങ്ങൾ കാര്യങ്ങൾ അല്ലാഹുവിൽ അർപ്പിച്ചുകൊണ്ടും അവന്റെ സഹായം ഉറപ്പിച്ചുകൊണ്ടും മുന്നോട്ട് നീങ്ങുക. വിജയം നിങ്ങൾക്ക് തന്നെയായിരിക്കും എന്നൊ ക്കെയായിരുന്നു ആ രണ്ടു മാന്യന്മാർ അവരോട് പറഞ്ഞതിന്റെ സാരം. ഇതൊന്നും ആ നന്ദികെട്ടവരുടെ ഹൃദയം തീണ്ടിയില്ല. ഈജിപ്തിൽ നിന്ന് തുടങ്ങി ഇതഃപര്യന്തം ആ പ്രവാചകവര്യന്റെ - മൂസാ നബി (അ)യുടെ-കൈക്ക് അവർ അനുഭവത്തിൽ കണ്ടു വന്നിട്ടുള്ള വമ്പിച്ച ദൃഷ്ടാന്തങ്ങളിൽ നിന്നൊന്നും പാഠം പഠിക്കാത്ത അവർ, കേവലം ദുർവ്വാശിക്കാരായ ചെറുകുട്ടികൾ കണക്കെ മൂസാ (അ)നോട് പറഞ്ഞു: 'മൂസാ! ആ ജനങ്ങൾ അവിടെയുണ്ടാകുന്ന കാലത്തോളം ഞങ്ങൾ ആ നാട്ടിലേക്ക് പ്രവേശിക്കുകയേ ഇല്ല. കൂടിയേ കഴിയൂ എങ്കിൽ നീയും നിന്റെ റബ്ബും പോയി യുദ്ധം ചെയ്തു അവരെ അവിടെ നിന്ന് തുരത്തി വിടുക. അതുവരെ ഞങ്ങൾ ഇവിടെത്തന്നെ ഇരിക്കാം. അത് കണ്ടതിനു ശേഷമേ ഞങ്ങൾ അങ്ങോട്ടു നീങ്ങൂ....' അല്ലാഹു അക്ബർ! ثُمَّ قَسَتْ قُلُوبُكُم مِّنۢ بَعْدِ ذَٰلِكَ فَهِىَ كَٱلْحِجَارَةِ...الخ (അതിനുശേഷം നിങ്ങളുടെ ഹൃദയ ങ്ങൾ കടുത്തുപോയി. അവ കല്ലു പോലെയോ അതിനെക്കാൾ കടുപ്പമേറിയതോ ആയിരിക്കുന്നു (2:74). എന്ന് അല്ലാഹു പറഞ്ഞത് ഈ ജനതയെപ്പറ്റിയാണല്ലോ!

നേരെ മറിച്ച് നബി തിരുമേനി ﷺയുടെ സ്വഹാബികൾ ഓർക്കാപ്പുറത്ത് നേരിടേണ്ടി വന്ന അവരുടെ ഒന്നാമത്തെ യുദ്ധം അവരെ അഭിമുഖീകരിച്ചപ്പോൾ-അവരുടെ മൂന്നി രട്ടിവരുന്നതും, സർവ്വ സന്നാഹങ്ങളോടുകൂടി ഒരുങ്ങി വന്നതുമായ ശത്രുക്കളുമായി ബദ്റിൽ വെച്ച് പെട്ടെന്ന് യാതൊരു സന്നാഹവുമില്ലാതെ ഏറ്റുമുട്ടേണ്ട ഘട്ടം വന്ന പ്പോൾ-നബി ﷺ അവരുടെ അഭിപ്രായം ആരാഞ്ഞതിന് അവർ നൽകിയ മറുപടിയും, ഇസ്റാഈല്യരുടെ ഈ മറുപടിയും തമ്മിലുള്ള അന്തരം ഒന്നാലോചിച്ചു നോക്കുക! അവർ പറഞ്ഞു: 'മൂസാ നബി (അ)യോട് ഇസ്റാഈല്യർ പറഞ്ഞതുപോലെ, താങ്കളും താങ്കളുടെ റബ്ബും പോയി യുദ്ധം ചെയ്തുകൊള്ളുക, ഞങ്ങൾ ഇവിടെ ഇരിക്കുക യാണ് എന്നു ഞങ്ങൾ പറയുകയില്ല. അങ്ങുന്ന് 'ബറകുൽ ഗിമാദി'ലേക്ക് തന്നെ ഞങ്ങളെ കൊണ്ടുപോയാലും ഞങ്ങൾ അങ്ങയോടൊപ്പം പോരുവാൻ തയ്യാറാണ്'

***(*) 'കാലേബ് (കാലബ്) യിസ്രായേല്യരെ യഹോവയിലനുസരണമുള്ളവരാക്കു ന്നതിനു അവരെ പരിശീലിപ്പിക്കുന്ന വിഷയത്തിൽ ധീരനായിരുന്നു. ഒറ്റുകാരിൽ ഇവനും യോശുവ (യൂശഉ്)യുമാണ് വിശ്വസ്തന്മാർ'. എന്ന് വേ.പു. നിഘണ്ടുവിലും കാണുന്നു.***

(അ; ന; ഇബ്നുഹിബ്ബാൻ) വളരെ പ്രയാസങ്ങൾ തരണം ചെയ്യേണ്ടുന്ന ഒരു പ്രദേശ മാണ് 'ബറകുൽഗിമാദ്'.

ഇസ്റാഈല്യരുടെ ഈ ചരിത്ര സംഭവം ബൈബ്ളിൽ വളരെ വിസ്തരിച്ചു വിവരി ച്ചിട്ടുണ്ട്. ഇസ്റാഈല്യരുടെ കറുത്തചരിത്ര സംഭവങ്ങളിലേക്ക് അവരുടെ തന്നെ രേഖ കളിൽ അടങ്ങിയിരിക്കുന്ന ചില ഉദാഹരണങ്ങൾ എന്ന നിലക്ക് സന്ദർഭോചിതമായി കാണുന്ന അതിലെ പ്രസക്ത ഭാഗം ഇവിടെ ചുരുക്കി ഉദ്ധരിക്കാം. ഇസ്റാഈല്യരുടെ സംഭവ ബഹുലമായ ആ യാത്രാവിവരണ മദ്ധ്യേ സംഖ്യാപുസ്തകം പറയുന്നു:-

'അതിന്റെശേഷം ജനം ഹസേരോത്തിൽ നിന്ന് പുറപ്പെട്ട് പാരാൻ(*) മരുഭൂമിയിൽ പാളയമിറങ്ങി. യിസ്രയേൽ മക്കൾക്കു ഞാൻ കൊടുക്കുവാനിരിക്കുന്ന കനാൻ ദേശം (**) ഒറ്റു നോക്കുവാൻ പന്ത്രണ്ടു ഗോത്രത്തിൽ നിന്നും ഓരോ പ്രഭുക്കളെ അയക്ക ണമെന്നു യഹോവ മോശെയോടു കല്പിച്ച പ്രകാരം അവൻ അവരെ അയച്ചു'. (യ ഫുന്നയുടെ മകൻ കാലേബും, നൂന്റെ മകൻ ഹോശെയെന്ന യോശുവായും അടക്കം പന്ത്രണ്ടു പ്രഭുക്കളുടെ പേരും വിവരിച്ച ശേഷം അത് തുടരുന്നു:) 'അവിടെ കുടിയിരി ക്കുന്ന ജനങ്ങളെയും ആ നാട്ടിനെയും സംബന്ധിച്ച എല്ലാ വിവരവും ഒറ്റുനോക്കി മട ങ്ങിവന്നു. സർവ്വസഭ മുമ്പാകെ വർത്തമാനം അറിയിച്ചു: അത്പാലും തേനും ഒഴു കുന്ന ദേശം തന്നെ. അതിലെ ഫലങ്ങൾ ഇതാ. ജനങ്ങൾ ഏറ്റവും ബലവാന്മാരും, പട്ട ണങ്ങൾ വലുതും ഉറപ്പുള്ളതും തന്നെ. കാലേബ് മുമ്പോട്ടു വന്നു അത് നമുക്ക് ജയി ക്കുവാൻ കഴിയും എന്നുപറഞ്ഞു. എങ്കിലും കൂടെ പോയിരുന്നവർ പറഞ്ഞു: നമുക്ക് അവരുടെ നേരെ ചെല്ലുവാൻ കഴിയില്ല. അവർ അതികായന്മാർ. അവർ ആളെ തിന്നു കളയും. അവിടെ മല്ലന്മാരുടെ സന്തതികളും അനാക്യ മല്ലന്മാരും ഉണ്ട്. (***) അവരു ടെ കാഴ്ചക്കു ഞങ്ങളെ വെട്ടുകിളികളെപ്പോലെ തോന്നി. (****) ഇത് കേട്ട സഭ യൊക്കെ നിലവിളിച്ചു. എല്ലാവരും മോശെക്കും അഹറോനും വിരോധമായി പിറുപി റുത്തു: ഞങ്ങൾ മിസ്രയീമിലോ മരുഭൂമിയിലോ മരിച്ചു പോയിരുന്നെങ്കിൽ വാളാൽ കൊല്ലപ്പെടുകയില്ലായിരുന്നു. ഞങ്ങളെ അവിടെ നിന്ന് എന്തിനു കൊണ്ടുവന്നു?! ഞങ്ങ ളുടെ ഭാര്യമാരും കുട്ടികളും കൊള്ളയടിക്കപ്പെടുമല്ലോ....! അപ്പോൾ മോശയും അഹ റോനും സഭയുടെ മുമ്പാകെ കവിണ്ണു വീണു. യോശുവയും കാലേബും വസ്ത്രം കീറി ഇങ്ങിനെ പറഞ്ഞു: ഞങ്ങൾ ഒറ്റു നോക്കിയ ദേശം ഏറ്റം നല്ലതു തന്നെ. യഹോവ നമ്മിൽ പ്രസാദിക്കുന്നുവെങ്കിൽ അവൻ നമുക്ക് അത് തരും. നിങ്ങൾ യഹോവയോട് മത്സരിക്കരുത്. ആ ജനത്തെ ഭയപ്പെടരുത്. അവർ നമുക്ക് ഇരയാകുന്നു. യഹോവ നമ്മുടെ കൂടെയുള്ളതുകൊണ്ട് നമുക്ക് അവരെ ഭയപ്പെടേണ്ടതില്ല. ജനങ്ങളുടെ മറു പടി: അവരെ കല്ലെറിയേണം എന്നായിരുന്നു'. (സംഖ്യാ പുസ്തകം, അധ്യായം 13,14).

***(*) (**) 1 -ാം പടം നോക്കുക. (***) അനാക്യർ=നീണ്ട കഴുത്തുള്ളവർ. യെഹൂദ ഗോത്രത്തിന്റെ അതിർത്തിയിൽ വസിച്ചിരുന്ന പൂർവ്വ ജനങ്ങളാണ് ഇവർ. (വേ. പു. നി)***

***(****) ഇത്തരം ഇസ്രാഈലീ വർണനകളെ അടിസ്ഥാനമാക്കിക്കൊണ്ടുണ്ടായ ഏതാനും കെട്ടുകഥകളും അതിശയോക്തി കലർന്ന ചില വാർത്തകളും ചില ക്വുർ ആൻ വ്യാഖ്യാന ഗ്രന്ഥങ്ങളിൽ സ്ഥലം പിടിച്ചിട്ടുണ്ട്. അവയെ ചൂണ്ടിക്കാട്ടിക്കൊണ്ട് ഇബ്നു കഥീർ (റ) പറയുകയാണ്: وهذا شيء يستحيى من ذكره (ഇതൊക്കെ പറയു വാൻ ലജ്ജിക്കേണ്ടുന്ന വിഷയമാണ്).***

قَالَ رَبِّ إِنِّي لَآ أَمۡلِكُ إِلَّا نَفۡسِي وَأَخِيۖ فَٱفۡرُقۡ بَيۡنَنَا وَبَيۡنَ ٱلۡقَوۡمِ ٱلۡفَٰسِقِينَ ﴿٢٨﴾

**《28》 അദ്ദേഹം [മൂസാ] പറഞ്ഞു: 'എന്റെ റബ്ബേ! നിശ്ചയമായും ഞാൻ, എന്റെ സ്വന്തത്തെയും എന്റെ സഹോദരനെയുമല്ലാതെ അധീനമാക്കുന്നില്ല!**

**ആകയാൽ, ഞങ്ങളുടെയും (ഈ) ധിക്കാരികളായ ജനതയുടെയും ഇടയിൽ നീ വേർപെടുത്തിത്തരേണമേ!'**

《28》 قَالَ അദ്ദേഹം പറഞ്ഞു رَبِّ إِنِّي എന്റെ റബ്ബേ നിശ്ചയമായും ഞാൻ لَآ أَمۡلِكُ ഞാൻ അധീനമാക്കുന്നില്ല (എനിക്കു വിധേയമല്ല) إِلَّا نَفۡسِي എന്റെ സ്വന്ത(ദേഹ)മല്ലാതെ وَأَخِي എന്റെ സഹോദരനും فَٱفۡرُقۡ ആകയാൽ നീ പിരിച്ചു (വേർപ്പെടുത്തി) തരേണമേ بَيۡنَنَا ഞങ്ങൾക്കിടയിൽ وَبَيۡنَ ٱلۡقَوۡمِ (ഈ) ജനങ്ങൾക്കിടയിലും ٱلۡفَٰسِقِينَ തോന്നിയ വാസികളായ, ധിക്കാരികളായ

ഹാ! എത്ര വേദനാ നിർഭരമായ പ്രാർത്ഥന! എത്ര തന്നെ ഉപദേശിച്ചിട്ടും, എന്തു തന്നെ കണ്ടനുഭവിച്ചിട്ടും അനുസരണഭാവം കാണിക്കാത്ത-മിരട്ടുശീലരായ-ആ ജനതയുടെ മറുപടികേട്ടു മൂസാ (അ) മനംനൊന്തുകൊണ്ട് അല്ലാഹുവിനോട് അപേക്ഷിക്കുകയാണ്: 'എന്റെ റബ്ബേ! എന്റെ സ്വന്തം ദേഹവും, എന്റെ സുഖദു:ഖങ്ങളിൽ ആദ്യന്തം പങ്കുകൊണ്ടു വരുന്ന എന്റെ സഹോദരൻ ഹാറൂനുമല്ലാതെ മറ്റാരും എനിക്ക് വഴങ്ങാതായിരിക്കുന്നു! ഞങ്ങളുടെ കാര്യമല്ലാതെ ഈ ജനതയുടെ കാര്യങ്ങളൊന്നും എന്റെ നിയന്ത്രണത്തിന് അധീനമല്ലാതായിത്തീർന്നിരിക്കുന്നു! അതുകൊണ്ട് ഞങ്ങൾ ഇരുകൂട്ടർക്കുമിടയിൽ ഒരു അന്തിമ തീരുമാനമുണ്ടാക്കി കാര്യം കലാശിപ്പിച്ചു തരേണമേ! അല്ലാഹു അദ്ദേഹത്തിനു ഉത്തരം നൽകി:-

قَالَ فَإِنَّهَا مُحَرَّمَةٌ عَلَيۡهِمۡۛ أَرۡبَعِينَ سَنَةٗۛ يَتِيهُونَ فِي ٱلۡأَرۡضِۚ فَلَا تَأۡسَ عَلَى ٱلۡقَوۡمِ ٱلۡفَٰسِقِينَ ﴿٢٩﴾

**《29》 അവൻ [റബ്ബ്] പറഞ്ഞു: എന്നാൽ, നിശ്ചയമായും അത് [ആ രാജ്യം] അവരുടെ മേൽ നാൽപതു കൊല്ലം നിഷിദ്ധമാക്കപ്പെട്ടതാകുന്നു; (അതെ) അവർ ഭൂമിയിൽ അന്തം വിട്ടു (അലഞ്ഞു) നടക്കും. ആകയാൽ, (ആ) ധിക്കാരികളായ ജനങ്ങളുടെ പേരിൽ നീ വ്യസനപ്പെടരുത്'.**

《29》 قَالَ അവൻ പറഞ്ഞു فَإِنَّهَا എന്നാൽ നിശ്ചയമായും അത് مُحَرَّمَةٌ നിഷിദ്ധമാക്ക (മുടക്ക)പ്പെട്ടതാണ് عَلَيۡهِمۡ അവരുടെ മേൽ, അവർക്ക് أَرۡبَعِينَ നാൽപത് سَنَةٗ കൊല്ലം يَتِيهُونَ അവർ അന്തംവിട്ടു (അലഞ്ഞു-പരിഭ്രമിച്ചു)തിരിയും فِي ٱلۡأَرۡضِ ഭൂമി

യിൽ فَلَا تَأْسَ عَلَى ٱلْقَوْمِ അതിനാൽ നീ വ്യസനിക്കേണ്ട, വ്യാകുലപ്പെടരുത് ജനത യുടെ പേരിൽ ٱلْفَٰسِقِينَ തോന്നിയവാസി (ധിക്കാരി)കളായ.

അവരുടെ ധിക്കാരത്തിനും മർക്കടമുഷ്ടിക്കും ഈ ഐഹിക ജീവിതത്തിൽ തന്നെ അല്ലാഹു അവർക്ക് നൽകിയ ഒരു ശിക്ഷയാണത്: നാൽപതുകൊല്ലം അവർ ഈ ഭൂമിയിൽ-സീനാ മരുഭൂമിയിൽ-വട്ടം കറങ്ങിക്കൊണ്ട് കഴിഞ്ഞുകൂടട്ടെ എന്ന്. അതെ, അപ്പോഴേക്ക് ആ ദുഷിച്ച തലമുറ നാശമടയും, അവരുടെ ഇളം തലമുറ രംഗത്തുവരുകയും ചെയ്യും. അപ്പോൾ അവർക്ക് പുതിയൊരു ചൈതന്യവും ആവേശവും ഉണ്ടായിക്കൊള്ളും. അങ്ങനെ അവർക്ക് വാഗ്ദാനം ചെയ്യപ്പെട്ട പുണ്യഭൂമി ജയിച്ചടക്കുവാനും, തങ്ങളുടെ അവകാശം വീണ്ടെടുക്കുവാനും അവർക്ക് സാധിച്ചുകൊള്ളും. അതുകൊണ്ട് ഇപ്പോൾ അവരെ, അവരുടെ പാട്ടിന് വിട്ടേക്കുക. അവരെപ്പറ്റി വ്യാകുലപ്പെടേണ്ടതില്ല എന്ന് സാരം.

അങ്ങനെ, സീനാവനാന്തരങ്ങളിലും മരുഭൂപ്രദേശങ്ങളിലുമായി ലക്ഷ്യമില്ലാതെ അലഞ്ഞു തിരിഞ്ഞു കൊണ്ട് നാൽപതുകൊല്ലം ഇസ്റാഈല്യർ കഴിഞ്ഞുകൂടേണ്ടി വന്നു. ഇതിനിടയിൽ പലതും അവരിൽ സംഭവിച്ചു. നാൽപതുകൊല്ലം കഴിയാറായ പ്പോഴേക്കും അവിടവിടെവെച്ച് ശത്രുക്കളുമായി പല ഏറ്റുമുട്ടലുകളും കഴിഞ്ഞു പതുക്കെ അവർ മുന്നേറിക്കൊണ്ടിരുന്നു. ഇതിനിടെ-ബൈബ്ളിന്റെ കണക്കുപ്രകാരം മിസ്രയീമിൽ (ഈജിപ്തിൽ) നിന്നുപോന്ന 40-ാം കൊല്ലം 5 മാസം കഴിഞ്ഞു-ഹോർ പർവ്വതത്തി (جبل حور)ൽ വെച്ച് (*) ഹാറൂൻ (അ) കാലഗതി പ്രാപിച്ചു. (സംഖ്യാ 33 ൽ 38) അധികം താമസിയാതെ-ഏറെക്കുറെ ആറുമാസം കഴിഞ്ഞു-മോവാബ് (مواب) പ്രദേശത്തു (**) അബാരീം പർവ്വതത്തിൽ (***) നെബോ മലയിൽവെച്ച് വാഗ്ദാനം ചെയ്യപ്പെട്ട ആ രാജ്യം നോക്കിക്കണ്ട ശേഷം മൂസാ നബി (അ)യും കാലഗതിയട ഞ്ഞു. ആ രാജ്യത്തിൽ പ്രവേശിക്കുവാൻ അദ്ദേഹത്തിന് വിധിയുണ്ടായിരുന്നില്ല. അദ്ദേ ഹത്തിന്റെ പിൻഗാമിയായിരുന്ന യൂശഉ് (യോശുവാ) നബിയുടെ കാലത്ത് അദ്ദേഹ ത്തിന്റെ നേതൃത്വത്തിലാണ് പല യുദ്ധങ്ങൾക്കുശേഷം ഇസ്റാഈല്യർ ആ രാജ്യം ജയിച്ചടക്കിയതും, അതിൽ കുടിയേറി താമസിച്ചതും, അവർക്കിടയിൽ രാജ്യം ഭാഗി ക്കപ്പെട്ടതും. (****)

## വിഭാഗം - 5

۞ وَٱتْلُ عَلَيْهِمْ نَبَأَ ٱبْنَىْ ءَادَمَ بِٱلْحَقِّ إِذْ قَرَّبَا قُرْبَانًا

**﴾30﴿ (നബിയേ,) അവർക്ക് ആദമിന്റെ രണ്ടു പുത്രന്മാരുടെ വൃത്താന്തവും യഥാർത്ഥ പ്രകാരം ഓതിക്കൊടുക്കുക: അതായത്, അവർ രണ്ടാളും ഒരു 'ഖുർബാൻ' [ബലികർമം] നടത്തിയ സന്ദർഭം;**

*(*) (**) (***) 1 -ാം പടം നോക്കുക.*

*(****) ഫലസ്തീൻ ഇസ്റാഈൽ ഗോത്രങ്ങൾക്ക് ഭാഗിക്കപ്പെട്ട സ്ഥലങ്ങൾ 2-ാം ഭൂപടത്തിൽ കാണാം*

فَتُقُبِّلَ مِنْ أَحَدِهِمَا وَلَمْ يُتَقَبَّلْ مِنَ ٱلْآخَرِ

എന്നിട്ട് അവരിൽ ഒരാളിൽ നിന്നു അതു സ്വീകരിക്കപ്പെട്ടു; മറ്റെവനിൽ നിന്നു സ്വീകരിക്കപ്പെട്ടതുമില്ല.

قَالَ لَأَقْتُلَنَّكَ

അവൻ (മറ്റെവൻ) പറഞ്ഞു: 'നിശ്ച യമായും ഞാൻ നിന്നെ കൊലപ്പെടു ത്തും'.

قَالَ إِنَّمَا يَتَقَبَّلُ ٱللَّهُ مِنَ ٱلْمُتَّقِينَ ﴿٣٠﴾

അവൻ [സ്വീകരിക്കപ്പെട്ടവൻ] പറഞ്ഞു: 'സൂക്ഷ്മത പാലിക്കുന്ന [ഭയഭക്തിയുള്ള]വരിൽനിന്നേ അല്ലാ ഹു സ്വീകരിക്കൂ.

لَئِنۢ بَسَطتَ إِلَيَّ يَدَكَ لِتَقْتُلَنِى مَآ أَنَا۠ بِبَاسِطٍ يَدِىَ إِلَيْكَ لِأَقْتُلَكَ إِنِّىٓ أَخَافُ ٱللَّهَ رَبَّ ٱلْعَٰلَمِينَ ﴿٣١﴾

﴾31﴿ 'എന്നെ കൊലപ്പെടുത്തുവാൻ വേണ്ടി എന്റെ നേരെ നിന്റെ കൈ നീ നീട്ടിയാൽതന്നെ, നിന്നെ കൊലചെ യ്‌വാൻ വേണ്ടി നിന്റെ നേരെ എന്റെ കൈ ഞാൻ നീട്ടുന്നവനേ അല്ല. നിശ്ച യമായും ഞാൻ, ലോക രക്ഷിതാ വായ അല്ലാഹുവിനെ ഭയപ്പെടുന്നു.

إِنِّىٓ أُرِيدُ أَن تَبُوٓأَ بِإِثْمِى وَإِثْمِكَ فَتَكُونَ مِنْ أَصْحَٰبِ ٱلنَّارِ

﴾32﴿ നിശ്ചയമായും ഞാൻ, എന്റെ കുറ്റവും നിന്റെ കുറ്റവും കൊണ്ട് നീ മടങ്ങുവാൻ [രണ്ടു കുറ്റവും നീ ഏറ്റെ ടുക്കുവാൻ] ഉദ്ദേശിക്കുന്നു; അങ്ങി നെ, നീ നരകത്തിന്റെ ആൾക്കാരിൽ പെട്ടവനായിരിക്കുവാൻ.

وَذَٰلِكَ جَزَٰٓؤُا۟ ٱلظَّٰلِمِينَ ﴿٣٢﴾

അതാവട്ടെ, അക്രമികളുടെ പ്രതി ഫലവുമാകുന്നു.

---

﴾30﴿ وَٱتْلُ ഓതിക്കൊടുക്കുക (പാരായണം ചെയ്യുക)യും ചെയ്യുക عَلَيْهِمْ അവർക്ക്, അവരിൽ نَبَأَ വൃത്താന്തം, വർത്തമാനം ٱبْنَىْ ءَادَمَ ആദമിന്റെ രണ്ടു പുത്രന്മാരുടെ بِٱلْحَقِّ യഥാർത്ഥ പ്രകാരം إِذْ قَرَّبَا അവർ രണ്ടാൾ ഖുർബാൻ (ബലികർമം) നടത്തിയപ്പോൾ قُرْبَانًا ഒരു ബലികർമം فَتُقُبِّلَ എന്നിട്ട് സ്വീകരിക്കപ്പെട്ടു مِنْ أَحَدِهِمَا ആ രണ്ടിലൊരാ ളിൽനിന്ന് وَلَمْ يُتَقَبَّلْ സ്വീകരിക്കപ്പെട്ടതുമില്ല مِنَ ٱلْآخَرِ മറ്റെവനിൽനിന്ന് قَالَ അവൻ പറഞ്ഞു لَأَقْتُلَنَّكَ നിശ്ചയമായും ഞാൻ നിന്നെ കൊല്ലും قَالَ അവൻ പറഞ്ഞു إِنَّمَا يَتَقَبَّلُ സ്വീകരിക്കയുള്ളു ٱللَّهُ അല്ലാഹു مِنَ ٱلْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവ രിൽ (ഭയഭക്തരിൽ) നിന്ന് മാത്രം ﴾31﴿ لَئِنۢ بَسَطتَ നീ നീട്ടിയാൽ (വിരുത്തിയാൽ)

തന്നെ إِلَىَّ എന്റെ നേരെ, എന്നിലേക്ക് يَدَكَ നിന്റെ കൈ لِتَقْتُلَنِى നീ എന്നെ കൊല്ലു വാൻ വേണ്ടി مَآ أَنَا ഞാനല്ല بِبَاسِطٍ നീട്ടുന്ന (വിരുത്തുന്ന)വൻ, നീട്ടുന്നവനേ يَدِىَ എന്റെ കൈ إِلَيْكَ നിന്റെ നേരെ لِأَقْتُلَكَ ഞാൻ നിന്നെ കൊല്ലുവാൻ വേണ്ടി إِنِّىٓ നിശ്ച യമായും ഞാൻ أَخَافُ ഞാൻ ഭയപ്പെടുന്നു ٱللَّهَ അല്ലാഹുവിനെ رَبَّ ٱلْعَـٰلَمِينَ ലോക രക്ഷിതാവായ ﴾32﴿ إِنِّىٓ أُرِيدُ നിശ്ചയമായും ഞാൻ ഉദ്ദേശിക്കുന്നു أَن تَبُوٓأَ നീ മടങ്ങു (സമ്പാദിക്കു-ഏൽക്കു-വഹിക്കു)വാൻ بِإِثْمِى എന്റെ കുറ്റം കൊണ്ട് (കുറ്റവും) وَإِثْمِكَ നിന്റെ കുറ്റവും فَتَكُونَ അങ്ങനെ നീ ആയിരിക്കുക مِنْ أَصْحَـٰبِ ആൾക്കാരിൽ പെട്ട(വൻ) ٱلنَّارِ നരകത്തിന്റെ وَذَٰلِكَ അതാകട്ടെ جَزَٰٓؤُا۟ പ്രതിഫലമാകുന്നു ٱلظَّـٰلِمِينَ അക്രമികളുടെ

---

വ്യക്തമായ തെളിവുകളും ദൃഷ്ടാന്തങ്ങളും നിലവിലുണ്ടായിരുന്നിട്ടും ഇസ്‌റാഈല്യർ നബി ﷺയിൽ വിശ്വസിക്കാതെ, ശത്രുതയിൽ വർത്തിച്ചുവരുന്നതിനും, നബി ﷺയെയും സ്വഹാബികളെയും നശിപ്പിക്കുവാൻ ഗൂഢതന്ത്രങ്ങൾ നടത്തിവരുന്നതിനുമൊക്കെ യഥാർത്ഥ കാരണം അവരുടെ അസൂയയാകുന്നു. അസൂയ ഹൃദയത്തിൽ കടന്നുകൂടിയാൽ അത് മനുഷ്യനെ ഏത് നികൃഷ്ട കൃത്യങ്ങൾക്കും പ്രേരിപ്പിക്കുമെന്നുള്ളതിന് ഒരു ഉദാഹരണമായി ആദിമ കാലത്ത് സംഭവിച്ച ഒരു സംഭവം അല്ലാഹു ഉദ്ധരിക്കുന്നു. ആദം (അ)ന്റെ സ്വന്തം മക്കളിൽ കഴിഞ്ഞ ആ സംഭവത്തെപ്പറ്റി പല വാർത്തകളും കേട്ടുകേൾവികളും വേദക്കാർക്കിടയിൽ ഉണ്ടായിരുന്നു. എങ്കിലും സത്യത്തിന് നിരക്കാത്ത പലതും അതിൽ കടന്നുകൂടിയിരുന്നതുകൊണ്ടായിരിക്കാം 'യഥാർത്ഥ പ്രകാരം ആ വൃത്താന്തം അവർക്ക് ഓതിക്കൊടുക്കുക' എന്ന മുഖവുരയോടു കൂടി അതു വിവരിക്കുന്നത്. സംഭവത്തിൽ നിന്ന് പഠിക്കേണ്ട പാഠങ്ങൾ ഉൾക്കൊള്ളുന്ന വശത്തിന് അതിൽ അല്ലാഹു മുൻഗണന നൽകുകയും ചെയ്തിരിക്കുന്നു.

ആദം (അ)ന്റെ രണ്ടു പുത്രന്മാർ ഓരോ ബലി കർമം നടത്തി. ഒരാളുടെത് സ്വീകരിക്കപ്പെട്ടു. മറ്റെയാളുടെത് സ്വീകരിക്കപ്പെട്ടില്ല. തന്റെത് സ്വീകരിക്കപ്പെടാതെ തന്റെ സഹോദരന്റെത് മാത്രം സ്വീകരിക്കപ്പെട്ടതിൽ അവന്-സ്വീകരിക്കപ്പെടാത്തവന്-അസൂയയായി. അസൂയ നിമിത്തം സഹോദരനെ കൊലപ്പെടുത്തണം എന്നായി. അതവനോട് തുറന്നു പറയുക തന്നെ ചെയ്തു. എന്നാൽ, ആ സഹോദരൻ-ബലി സ്വീകരിക്കപ്പെട്ടവൻ-അവനെപ്പോലെ ദുഷ്ടനായിരുന്നില്ല. അവൻ ഗുണകാംക്ഷയും ശാന്തതയും നിറഞ്ഞ മറുപടിയാണ് അതിന് നൽകിയത്: 'അല്ലാഹുവിനെ സൂക്ഷിക്കുന്ന ഭയഭക്തന്മാരിൽനിന്നേ അല്ലാഹു കർമങ്ങൾ സ്വീകരിക്കയുള്ളൂ-നിനക്ക് സൂക്ഷ്മതയും ഭയഭക്തിയും ഇല്ലാത്തതുകൊണ്ടായിരിക്കാം നിന്റെ ബലി സ്വീകരിക്കപ്പെടാത്തത്-അതിൽ എന്നോട് അസൂയപ്പെടേണ്ടതില്ല. നിന്റെ നില നന്നാക്കലാണ് അതിനുള്ള പരിഹാര മാർഗം. അതിന് മുതിരാതെ എന്റെ കഥ കഴിക്കുവാൻ തന്നെയാണ് നീ ഒരുങ്ങുന്നതെങ്കിൽ അതുപോലെ അങ്ങോട്ടും ഒരുക്കം കൂട്ടുവാൻ ഞാൻ സന്നദ്ധനല്ല. ഞാൻ അല്ലാഹുവിനെ ഭയപ്പെടുന്നു. അവന്റെ ശിക്ഷക്ക് പാത്രമാകുന്ന ആ പാപകൃത്യത്തിന് ഞാൻ ആളല്ല. നിനക്ക് ചെയ്തേ തീരൂ എന്നുണ്ടെങ്കിൽ ആ കുറ്റത്തിന്റെ പങ്ക് മുഴുവനും നീ തന്നെ സമ്പാദിച്ചുകൊള്ളട്ടെ എന്നാണ് ഞാൻ കരുതുന്നത്. അതിൽ പങ്കുവഹിക്കുവാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. എന്നാൽ, ആ കൃത്യം നീ ചെയ്തു കളഞ്ഞാൽ നീ നരക ശിക്ഷക്ക് വിധേയനായിത്തീരുമെന്നു നീ ഓർക്കണം. അതാണ് അക്രമകാരി

കൾക്ക് കിട്ടുവാനിരിക്കുന്ന ശിക്ഷ'. എന്നൊക്കെ ആ സഹോദരൻ അവനോട് ഉപദേശിച്ചു. ഇത്രയും കാര്യങ്ങളാണ് ഈ വചനങ്ങളിൽ നിന്ന് നമുക്ക് മനസ്സിലാക്കുവാൻ കഴിയുന്നത്.

എനി, ആദമിന്റെ രണ്ടു പുത്രന്മാർ ആരായിരുന്നു? ബലി ചെയ്തത് എന്തായിരുന്നു?എങ്ങിനെയായിരുന്നു? അത് സ്വീകരിക്കപ്പെട്ടതും സ്വീകരിക്കപ്പെടാത്തതും എങ്ങിനെ അറിഞ്ഞു? ഒരാളുടെ കുറ്റം മറ്റൊരാൾ വഹിക്കുകയില്ല എന്നിരിക്കെ, എന്റെ കുറ്റവും നിന്റെ കുറ്റവുമായി നീ മടങ്ങുക- രണ്ടു കുറ്റവും നീ സമ്പാദിക്കുക-എന്ന് പറഞ്ഞതിന്റെ താൽപര്യം എന്ത്? എന്നിവയെപ്പറ്റിയാണ് ആലോചിക്കുവാനുള്ളത്.

'ആദമിന്റെ രണ്ടു പുത്രന്മാർ ( إبني ادم ) എന്ന് പറഞ്ഞതിൽനിന്ന് രണ്ടു പേരും അദ്ദേഹത്തിന്റെ നേരെ മക്കളായിരുന്നുവെന്നാണ് വ്യക്തമാകുന്നത്. മിക്കവാറും എല്ലാ ക്വുർആൻ വ്യാഖ്യാതാക്കളും സ്വീകരിച്ചു വരുന്നതും അങ്ങിനെത്തന്നെ. കൊല നടത്തിയ മകന്റെ പേർ ക്വാബീൽ (قابيل)എന്നും, കൊല്ലപ്പെട്ടവന്റെ പേർ ഹാബീൽ (هابيل) എന്നുമാണ് അറിയപ്പെടുന്നത്. മനുഷ്യർ എന്ന ഉദ്ദേശ്യത്തിൽ 'ആദമിന്റെ മക്കൾ ( بنو ادم )' എന്നു പറയുക സാധാരണമാണല്ലോ. അതുപോലെ രണ്ടു മനുഷ്യന്മാർ എന്നേ ഇവിടെ ഉദ്ദേശ്യമുള്ളൂവെന്നും, ഇസ്റാഈല്യരിൽപെട്ട രണ്ടു പേരായിരിക്കണം അവർ എന്നും ചുരുക്കം ചില വ്യാഖ്യാതാക്കൾക്ക് അഭിപ്രായമുണ്ട്. ഈ അഭിപ്രായത്തിനുള്ള പ്രധാന കാരണം, അടുത്ത രണ്ടു വചനങ്ങളിൽ ഈ കൊലയെപ്പറ്റി വിവരിച്ചശേഷം 35-ാം വചനത്തിൽ, ഇക്കാരണം നിമിത്തമാണ് ഇസ്റാഈല്യരിൽ കൊലക്കു പകരം കൊല ശിക്ഷ നിശ്ചയിച്ചത് (مِنْ أَجْلِ ذَٰلِكَ كَتَبْنَا.....) എന്ന് അല്ലാഹു പറയുന്നതാകുന്നു. ഇത് അതിന് തക്കതായ ഒരു കാരണമാകുന്നില്ലെന്ന് അവിടെവെച്ചു മനസ്സിലാക്കാവുന്നതാണ്. മാത്രമല്ല, മൃതദേഹം മണ്ണിൽ മൂടി മറക്കുവാൻ പോലും ഘാതകന് അറിഞ്ഞു കൂടാത്ത വിധം മനുഷ്യ ബുദ്ധിയും പരിചയവും എത്തിക്കഴിഞ്ഞിട്ടില്ലാത്ത ഒരു കാലത്താണ് അത് സംഭവിച്ചതെന്ന് അടുത്ത വചനങ്ങളിൽ നിന്ന് സ്പഷ്ടമാകുന്നു. ഇസ്റാഈല്യർക്കിടയിലോ മറ്റോ പിൽക്കാലത്ത് നടന്ന ഒരു സംഭവമാണെങ്കിൽ ഒരിക്കലും അങ്ങിനെ വരുവാൻ ന്യായമില്ല. വിവരണത്തിൽ കുറച്ചൊക്കെ വ്യത്യാസത്തോടുകൂടിയാണെങ്കിലും ഈ വധ സംഭവം ബൈബ്ളിലും ഉദ്ധരിച്ചിട്ടുണ്ട്. ആദം (അ)ന്റെയും ഹവ്വാ (അ)ന്റെയും ആദ്യ പുത്രന്മാരായ കയിനും (ക്വാബീലും) അനുജൻ ഹാബെലും (ഹാബീലും) ആണ് ഇതിലെ കഥാ പുരുഷന്മാരെന്നും കയീൻ ഹാബെലിനെ കൊന്നുവെന്നും അതിലും വ്യക്തമാക്കപ്പെട്ടിട്ടുണ്ട്. (ഉൽപത്തി, അ:4). വേണ്ടാ നബി തിരുമേനി ﷺയുടെ ഒരു വചനം തന്നെ അതാണ് ശരിയെന്ന് കാണിച്ചുതരുന്നു. റസൂൽ ﷺ പറഞ്ഞതായി ഇബ്നുമസ്ഊദ് (റ) ഉദ്ധരിക്കുന്നു: 'ഏതൊരാളും അക്രമമായി കൊല്ലപ്പെടുന്ന പക്ഷം ആ രക്തത്തിൽ (രക്തം ചിന്തിയതിന്റെ ശിക്ഷയിൽ) നിന്ന് ഒരു പങ്ക് ആദമിന്റെ ഒന്നാമത്തെ പുത്രന്റെ മേൽ ഇല്ലാതിരിക്കുകയില്ല. കാരണം അവനാണ് കൊല നടപ്പിൽ വരുത്തിയവരിൽ ഒന്നാമത്തെ ആൾ.' (അ: ഹാ: തി: ന: ജ)

അവർ നടത്തിയ ബലികർമം (قربان) സംബന്ധിച്ചു തിട്ടമായി വല്ലതും പറയത്തക്ക തെളിവുകളൊന്നും നമുക്കില്ല. ഒരാൾ കർഷകനും, അയാൾ ബലിക്ക് സമർപ്പിച്ചത് ധാന്യവുമായിരുന്നുവെന്നും, മറ്റെയാൾ കാലികളെ പോറ്റുന്നവനും, അയാൾ സമർപ്പിച്ചത് ആടുമായിരുന്നുവെന്നും ചില ക്വുർആൻ വ്യാഖ്യാതാക്കളും ബൈബ്ളും പറഞ്ഞു കാണുന്നുവെന്നുമാത്രം. ബലിക്ക് സമർപ്പിക്കപ്പെട്ട വസ്തു അഗ്നിയാൽ കരിക്കപ്പെട്ടു

പോകുന്നതാണ് ബലികർമം സ്വീകരിക്കപ്പെടുന്നതിന്റെ ലക്ഷണമെന്നും പറഞ്ഞു കാണുന്നു. (*) ഒന്നും ഉറപ്പിച്ചു പറയുവാൻ ഹദീഥിലോ മറ്റോ തെളിവുകാണുന്നില്ല. അതു പോലെത്തന്നെ, രണ്ടു പേരും ബലികർമം നടത്തുവാൻ കാരണമെന്തായിരുന്നുവെന്നുള്ളതും നമുക്ക് അജ്ഞാതമാകുന്നു. സ്വീകാര്യമായ വല്ലതെളിവും കൂടാതെ കേവലം ചില കഥകളെ മാത്രം ആസ്പദമാക്കി വല്ലതും പറയുന്നത് ശരിയല്ലല്ലോ. അല്ലാഹു മൗനമവലംബിച്ച ആ വിഷയത്തെപ്പറ്റി നമുക്കും മൗനമവലംബിക്കാം. മനുഷ്യരിൽ അസൂയ കടന്നു കൂടുന്നതിന്റെയും, അത് നിമിത്തം സംഭവിക്കുന്ന അനിഷ്ട സംഭവങ്ങളുടെയും പാഠങ്ങൾ മനസ്സിലാക്കുവാൻ അതൊന്നും ഇവിടെ അറിഞ്ഞിരിക്കേണ്ടുന്ന ആവശ്യം ഇല്ലല്ലോ.

എന്റെ കുറ്റവും നിന്റെ കുറ്റവും കൊണ്ട് നീ മടങ്ങുക (أَن تَبُوٓأَ بِإِثْمِى وَإِثْمِكَ) എന്ന് പറഞ്ഞതിന്റെ താൽപര്യം ഒന്നിലധികം പ്രകാരത്തിൽ വിവരിക്കപ്പെടാറുണ്ട്. ഒരാളുടെ കുറ്റം മറ്റൊരാൾ വഹിക്കുകയില്ലെന്ന മൗലിക തത്വത്തിനു ബാഹ്യത്തിൽ എതിരായി തോന്നുന്നതാണ് ഈ വ്യത്യാസത്തിനു കാരണം. എന്നെ നീ കൊല്ലുന്ന പക്ഷം എന്നെ കൊല്ലുന്ന കുറ്റവും, നിന്റെ ബലി സ്വീകരിക്കപ്പെടാതിരിക്കുമാറ് നീ ചെയ്ത മറ്റു കുറ്റങ്ങളും നീ വഹിക്കേണ്ടി വരുമെന്നാണ് ഒരഭിപ്രായം. അക്രമത്തിന്റെ പ്രതികാര നടപടിയെന്ന നിലക്ക് പരലോകത്തുവെച്ച് അക്രമിയുടെ സൽക്കർമങ്ങൾ-അവൻ ചെയ്ത അക്രമത്തിന്റെ തോതനുസരിച്ചു-അക്രമത്തിന് വിധേയനായ ആൾക്ക് നൽകപ്പെടുമെന്നും, സൽക്കർമങ്ങൾ പോരാതെ വരുന്ന പക്ഷം ആ കുറവ് തീരുന്നതുവരെ ഇവന്റെ പാപങ്ങളിൽനിന്ന് അവന്റെമേൽ ചുമത്തപ്പെടുമെന്നും ഹദീഥിൽ വന്നിട്ടുണ്ട്. അതനുസരിച്ചു നിന്റെ മറ്റു കുറ്റങ്ങൾക്ക് പുറമെ, എന്നെ കൊല്ലുന്നതുമൂലം എന്റെ കുറ്റങ്ങളും കൂടി നീ വഹിക്കേണ്ടതായി വരുമെന്നാണ് ആ വാക്കിന്റെ താൽപര്യമെന്നത്രെ വേറൊരഭിപ്രായം. വേറെയും ചില അഭിപ്രായങ്ങൾ ഇല്ലാതില്ല. ആദ്യത്തെ അഭിപ്രായത്തിലാണ് കൂടുതൽ വ്യക്തത കാണുന്നത്. والله اعلم. അവസാനം സംഭവം എങ്ങിനെ കലാശിച്ചുവെന്ന് അല്ലാഹു വിവരിക്കുന്നു:-

فَطَوَّعَتْ لَهُۥ نَفْسُهُۥ قَتْلَ أَخِيهِ فَقَتَلَهُۥ فَأَصْبَحَ مِنَ ٱلْخَٰسِرِينَ ﴿٣٣﴾

**《33》 എന്നിട്ട് അവന്റെ [ബലി സ്വീകരിക്കപ്പെടാത്തവന്റെ] സഹോദരനെ കൊല്ലുന്നതിന് അവന്റെ മനസ്സു വഴങ്ങിക്കൊടുത്തു; അങ്ങനെ അവൻ അവനെ കൊല ചെയ്തു. ആകയാൽ അവൻ നഷ്ടക്കാരിൽപെട്ടവനായിത്തീർന്നു**

***(*) പലതരം ബലികർമങ്ങളെയും, യാഗയോഗങ്ങളെയും കുറിച്ചു ബൈബ്ളിൽ വിവരിക്കുന്നുണ്ട്. ചിലതിനെ അഗ്നികൊണ്ട് ചുട്ടുകരിക്കുന്നതായും, ചിലത് മുകളിൽ നിന്നും അഗ്നി ഇറങ്ങി കരിഞ്ഞു പോകുന്നതായും അതിൽ നിന്ന് മനസ്സിലാകുന്നു. ഇതു ശരിയായിരുന്നാൽ തന്നെയും തൗറാത്തിനും ഇസ്റാഈല്യർക്കും എത്രയോ മുമ്പ് നടന്നതും, മനുഷ്യചരിത്രത്തിൽ ഒന്നാമത്തേതായിരിക്കാവുന്നതുമായ ആ ബലി കർമം എങ്ങിനെ നടന്നുവെന്ന് അനുമാനിക്കുവാൻ അതൊരു മാനദണ്ഡമായി സ്വീകരിക്കുവാൻ വഴി കാണുന്നില്ല.*** الله اعلم

| | |
|---|---|
| فَبَعَثَ ٱللَّهُ غُرَابًا يَبْحَثُ فِي ٱلْأَرْضِ | **《34》 അപ്പോൾ, ഭൂമിയിൽ (മാന്തി) കുഴിച്ചു നോക്കുന്ന ഒരു കാക്കയെ അല്ലാഹു അയച്ചു;** |
| لِيُرِيَهُۥ كَيْفَ يُوَٰرِي سَوْءَةَ أَخِيهِ ۚ | **തന്റെ സഹോദരന്റെ നഗ്നജഢം [മൃതദേഹം] മറവു ചെയ്യുന്നതെങ്ങിനെയെന്നു അവനു കാണിച്ചുകൊടുക്കുവാൻ വേണ്ടി.** |
| قَالَ يَٰوَيْلَتَىٰٓ أَعَجَزْتُ أَنْ أَكُونَ مِثْلَ هَٰذَا ٱلْغُرَابِ فَأُوَٰرِيَ سَوْءَةَ أَخِي ۖ | **അവൻ പറഞ്ഞു: 'എന്റെ കഷ്ടമേ! ഞാൻ ഈ കാക്കയെപ്പോലെ ആയിരിക്കുകയും, അങ്ങനെ എന്റെ സഹോദരന്റെ നഗ്നജഢം [മൃതദേഹം] മറവു ചെയ്യുകയും ചെയ്‌വാൻ എനിക്ക് കഴിയാതായിപ്പോയോ?!'** |
| فَأَصْبَحَ مِنَ ٱلنَّٰدِمِينَ ﴿٣٤﴾ | **അങ്ങനെ, അവൻ ഖേദക്കാരിൽ പെട്ടവനായിത്തീർന്നു.** |

---

《33》 **فَطَوَّعَتْ** എന്നിട്ടു വഴിപ്പെട്ടു, വഴങ്ങി **لَهُۥ** അവന് **نَفْسُهُۥ** അവന്റെ ആത്മാവ്, സ്വന്തം (മനസ്സ്) **قَتْلَ** കൊലക്ക്, കൊല്ലുന്നതിന് **أَخِيهِ** തന്റെ സഹോദരന്റെ, സഹോദരനെ **فَقَتَلَهُۥ** അങ്ങനെ അവൻ അവനെ കൊന്നു **فَأَصْبَحَ** അങ്ങനെ (അതിനാൽ) അവൻ (ആയി) **مِنَ ٱلْخَٰسِرِينَ** നഷ്ടക്കാരിൽ പെട്ട(വൻ) 《34》 **فَبَعَثَ** അപ്പോൾ അയച്ചു, നിയോഗിച്ചു **ٱللَّهُ** അല്ലാഹു **غُرَابًا** ഒരു കാക്കയെ **يَبْحَثُ** അത് കുഴിച്ചു നോക്കി (അന്വേഷണം നടത്തി)ക്കൊണ്ട് **فِي ٱلْأَرْضِ** ഭൂമിയിൽ **لِيُرِيَهُۥ** അവന് കാണിച്ചു കൊടുക്കുവാൻ വേണ്ടി **كَيْفَ يُوَٰرِي** അവൻ എങ്ങിനെ മറക്കും (മൂടും) എന്ന് **سَوْءَةَ** നഗ്ന ജഢം **أَخِيهِ** തന്റെ സഹോദരന്റെ **قَالَ** അവൻ പറഞ്ഞു **يَٰوَيْلَتَىٰٓ** എന്റെ കഷ്ടമേ, നാശമേ **أَعَجَزْتُ** ഞാൻ സാധിക്കാതായോ, എനിക്കു കഴിയാതായോ **أَنْ أَكُونَ** ഞാനായിരിക്കുവാൻ **مِثْلَ** പോലെ, തുല്യം, മാതിരി **هَٰذَا ٱلْغُرَابِ** ഈ കാക്കയുടെ **فَأُوَٰرِيَ** എന്നിട്ട് ഞാൻ (മൂടി) മറക്കുവാൻ **سَوْءَةَ أَخِي** എന്റെ സഹോദരന്റെ നഗ്നജഢം **فَأَصْبَحَ** അങ്ങനെ അവനായിത്തീർന്നു **مِنَ ٱلنَّٰدِمِينَ** ഖേദക്കാരിൽ (സങ്കട)ക്കാരിൽ പെട്ട(വൻ).

---

അതെ, കുറേ മനഃപ്രയാസത്തോടു കൂടിയാണെങ്കിലും അവസാനം തന്റെ സഹോദരനെ കൊലപ്പെടുത്തുവാൻ തന്നെ അവൻ തീരുമാനിച്ചു. ആ കൊടും പാതകം ചെയ്യുകതന്നെ ചെയ്തു. അങ്ങനെ, നിർദ്ദോഷിയും ഗുണകാംക്ഷിയുമായിരുന്ന തന്റെ ഏകോദര സഹോദരൻ അവന് നഷ്ടപ്പെട്ടു. പരലോക നഷ്ടമാകട്ടെ, ഏറ്റവും വമ്പിച്ചതും. അവിവേകം പ്രവർത്തിച്ചു കഴിഞ്ഞപ്പോൾ അന്തംവിടുകയായി. സഹോദരന്റെ മൃത

ദേഹംകൊണ്ട് എന്തു ചെയ്യണമെന്ന് അവന് അറിഞ്ഞുകൂടാ. മുമ്പൊരു സംഭവം ഇതു പോലെ മനുഷ്യൻ കാണുകയുണ്ടായിട്ടില്ലല്ലോ. മൃതദേഹം മറക്കുവാനുള്ള മാർഗം അല്ലാഹു തന്നെ അവന്-അല്ല, മനുഷ്യവർഗത്തിനു-കാട്ടിക്കൊടുത്തു. ഒരു കാക്കപ്പക്ഷിക്ക് നിലത്തു മാന്തി കുഴിയുണ്ടാക്കുവാൻ അവൻ തോന്നിപ്പിച്ചു. അത് കണ്ടപ്പോൾ അങ്ങിനെ ഒരു കുഴിയുണ്ടാക്കി സഹോദരന്റെ മൃതദേഹം അതിൽ മറച്ചു മൂടാമെന്ന് അവൻ മനസ്സിലാക്കി. അനുഭവത്തിൽ നിന്നും പരിസരങ്ങളിൽ നിന്നും പാഠം പഠിച്ചു കൊണ്ടാണല്ലോ മനുഷ്യബുദ്ധി വളരുന്നത്. കാക്കയുടെ പ്രവൃത്തി കണ്ടപ്പോൾ 'അയ്യോ! ഞാൻ ഇത്ര വിഡ്ഢിയായല്ലോ! ഈ കാക്കയുടെ അത്രപോലും ബുദ്ധി എനിക്ക് തോന്നിയില്ലല്ലോ!' എന്നായി. തന്റെ അവിവേകത്തിലും, തീരാനഷ്ടത്തിലും അവൻ ഖേദക്കാരനായിത്തീർന്നു.

മനുഷ്യസഹജമായ ഒരു സ്വഭാവമാണിത്. ദീർഘദൃഷ്ടിയും വീണ്ടുവിചാരവുമില്ലാതെ, അപ്പപ്പോൾ ഉണ്ടായിത്തീരുന്ന വികാരങ്ങൾക്ക് അധീനപ്പെട്ടു വല്ല കൊടുംകൃത്യങ്ങളും പ്രവർത്തിക്കുക, പ്രവർത്തിച്ചു കഴിയുമ്പോഴേക്കും 'അയ്യോ, പറ്റിപ്പോയല്ലോ. എനിയെന്തുവേണം' എന്നൊക്കെ സ്വയം അപലപിക്കുകയും ചെയ്യുക. ഈ ദുഃസ്വഭാവത്തിനു വശംവദരാകാതിരിക്കുവാൻ സൂക്ഷിക്കണമെന്ന് ഈ സംഭവ വിവരണത്തിൽ നിന്നും നാം പഠിക്കേണ്ടതുണ്ട്. കോപം, അസൂയ മുതലായവയിൽനിന്നു ഉടലെടുക്കുന്ന ഇത്തരം വികാരങ്ങളെ നിയന്ത്രിക്കുവാൻ കഴിയുന്നവരത്രെ ധീരന്മാരും മാന്യന്മാരും. അതാണ് ഒരു ഹദീഥിൽ നബി ﷺ ചൂണ്ടിക്കാട്ടുന്നത്: 'മൽപിടുത്തത്തിൽ വീഴ്ത്തുന്നതുകൊണ്ടല്ല ഊക്കനാകുന്നത്. കോപിക്കുമ്പോൾ തന്നെത്താൻ അധീനപ്പെടുത്തുന്നവനാണ് ഊക്കൻ' (ബു:മു).

ഈ രണ്ടു സഹോദരന്മാർ ഇസ്റാഈൽ ജനതയിൽ പെട്ടവരായിരുന്നുവെന്ന അഭിപ്രായത്തിന് നിരക്കാത്തതാണല്ലോ കാക്കയെപ്പറ്റിയുള്ള അല്ലാഹുവിന്റെ പ്രസ്താവന. കാരണം, ഇസ്റാഈല്യരുടെ കാലക്കാർക്ക് മൃതദേഹം ഭൂമിയിൽ കുഴി മാന്തി മറക്കുന്നതിനെപ്പറ്റി അറിയുകയില്ലെന്ന് വരുവാൻ ഒട്ടും ന്യായമില്ല. അതുകൊണ്ട് കാക്കയെക്കുറിച്ചു അല്ലാഹു നൽകിയ വിവരണത്തിന്റെ സാരം ചില ആധുനിക തൽപരന്മാർ ഇപ്രകാരവും വ്യാഖ്യാനിച്ചുകാണുന്നു: 'ഇത്തരം ഭയങ്കര കൃത്യങ്ങൾ ചെയ്താൽ പരിഭ്രമിച്ചു പോകലും മേലിൽ എന്ത് ചെയ്യണമെന്ന് തോന്നാതെ സ്തംഭിച്ചു നിൽക്കലും സാധാരണമാണ്. അങ്ങനെ സ്തംഭിച്ചു നിൽക്കുമ്പോൾ ഒരു കാക്ക വന്നു നിലത്തു മാന്തുന്നത് ഘാതകൻ കണ്ടു. അപ്പോഴാണ് ആയാൾക്ക് തോന്നിയത് എന്നല്ലാതെ, ഭൂമിയിലെ ഒന്നാമത്തെ കൊല സംഭവമായിരുന്നു ഇതെന്നും, മറവ് ചെയ്യുന്ന സമ്പ്രദായം അറിയാമായിരുന്നില്ല എന്നൊന്നും ഇതിനർത്ഥമില്ല'. ഇവർ ഈ പറഞ്ഞതും, അല്ലാഹു അർത്ഥ ശങ്കക്കിടമില്ലാത്തവിധം പ്രസ്താവിച്ച വാക്കുകളും തമ്മിൽ എത്ര അകലം! അല്ലാഹു ഒരു കാക്കയെ അയച്ചു (فَبَعَثَ ٱللَّهُ غُرَابًا) എന്നും 'അവന്റെ സഹോദരന്റെ മൃതദേഹം എങ്ങിനെ മറവ് ചെയ്യണമെന്ന് അവന് കാട്ടിക്കൊടുക്കുവാൻ വേണ്ടിയാണത് (.....لِيُرِيَهُۥ كَيْفَ يُوَارِي) എന്നും അല്ലാഹു പറയുന്നു. ഈ കാക്കയെപ്പോലെ ആയി എന്റെ സഹോദരന്റെ മൃതദേഹം മറക്കുവാൻ എനിക്കു കഴിയാതായോ?! കഷ്ടം!! (قَالَ يَـٰوَيْلَتَىٰٓ أَعَجَزْتُ....) എന്ന് ഘാതകനും പറയുന്നു. അതേ സമയത്ത് ഇവർ പറയുന്നതെന്താണ്? 'അങ്ങിനെയല്ല, കാക്കയുടെ മാന്തൽ യാദൃശ്ചികമായി ഒത്തുകൂടിയതാണ്, അപ്പോഴേ ഘാതകന് മൃതദേഹം മറക്കുന്ന കാര്യം ഓർമവന്നുള്ളൂ 'വെന്ന്! ഇത് കേവലം ബാലിശമായ ഒരു ദുർവ്യാഖ്യാനമായിപ്പോയി എന്നേ മനസ്സിലാക്കുവാൻ കഴിയുന്നുള്ളൂ.

مِنۡ أَجۡلِ ذَٰلِكَ كَتَبۡنَا عَلَىٰ بَنِيٓ إِسۡرَٰٓءِيلَ

**35》 അക്കാരണത്താൽ, ഇസ്‌റാഈൽ സന്തതികളുടെ മേൽ നാം രേഖപ്പെടുത്തി:**

أَنَّهُۥ مَن قَتَلَ نَفۡسَۢا بِغَيۡرِ نَفۡسٍ أَوۡ فَسَادٍ فِي ٱلۡأَرۡضِ فَكَأَنَّمَا قَتَلَ ٱلنَّاسَ جَمِيعٗا

**ഒരു ദേഹത്തി(നെ കൊല ചെയ്തതി)നോ, അല്ലെങ്കിൽ ഭൂമിയിൽ വല്ല കുഴപ്പ(പ്രവർത്തന)ത്തിനോ (പകരം) അല്ലാതെ ആരെങ്കിലും ഒരു ദേഹത്തെ കൊലപ്പെടുത്തിയാൽ, അവൻ മനുഷ്യരെ മുഴുവൻ കൊല ചെയ്തതു പോലെയാകുന്നുവെന്ന്;**

وَمَنۡ أَحۡيَاهَا فَكَأَنَّمَآ أَحۡيَا ٱلنَّاسَ جَمِيعٗاۚ

**ആരെങ്കിലും അതിനെ [ഒരു ദേഹത്തെ] ജീവിപ്പിക്കുന്നതായാൽ അവൻ മനുഷ്യരെ മുഴുവൻ ജീവിപ്പിച്ചതുപോലെയാകുന്നുവെന്നും.**

وَلَقَدۡ جَآءَتۡهُمۡ رُسُلُنَا بِٱلۡبَيِّنَٰتِ ثُمَّ إِنَّ كَثِيرٗا مِّنۡهُم بَعۡدَ ذَٰلِكَ فِي ٱلۡأَرۡضِ لَمُسۡرِفُونَ ﴿٣٥﴾

**നമ്മുടെ റസൂലുകൾ വ്യക്തമായ തെളിവുകളുമായി അവർക്ക് ചെല്ലുകയുമുണ്ടായിട്ടുണ്ട്. പിന്നെ, അതിനു ശേഷവും അവരിൽ നിന്ന് വളരെ ആളുകൾ ഭൂമിയിൽ അതിരു കവിഞ്ഞവർ തന്നെയാകുന്നു.**

---

《35》 مِنۡ أَجۡلِ ذَٰلِكَ അക്കാരണത്താൽ كَتَبۡنَا നാം നിയമിച്ചു, രേഖപ്പെടുത്തി عَلَىٰ بَنِيٓ إِسۡرَٰٓءِيلَ ഇസ്‌റാഈൽ സന്തതികളുടെ മേൽ أَنَّهُۥ കാര്യം എന്ന് مَن قَتَلَ ആരെങ്കിലും കൊന്നാൽ, ആർ കൊല ചെയ്തുവോ نَفۡسَۢا ഒരു ദേഹത്തെ, ആളെ بِغَيۡرِ കൂടാതെ, അല്ലാതെ نَفۡسٍ ഒരു ദേഹം, ആൾ, ദേഹത്തിനു(പകരം) أَوۡ فَسَادٍ അല്ലെങ്കിൽ കുഴപ്പം, കുഴപ്പത്തിന്, നാശത്തിന് فِي ٱلۡأَرۡضِ ഭൂമിയിൽ فَكَأَنَّمَا قَتَلَ എന്നാലവൻ കൊന്നത്പോലെയാകുന്നു ٱلنَّاسَ മനുഷ്യരെ جَمِيعٗا മുഴുവൻ وَمَنۡ أَحۡيَاهَا ആരെങ്കിലും അതിനെ ജീവിപ്പിച്ചാൽ فَكَأَنَّمَآ أَحۡيَا എന്നാലവൻ ജീവിപ്പിച്ചത്പോലെയാകുന്നു ٱلنَّاسَ മനുഷ്യരെ جَمِيعٗا മുഴുവൻ وَلَقَدۡ جَآءَتۡهُمۡ അവർക്ക് വരുകയുണ്ടായിട്ടുണ്ട്, തീർച്ചയായും വന്നിരിക്കുന്നു رُسُلُنَا നമ്മുടെ റസൂലുകൾ, ദൂതന്മാർ بِٱلۡبَيِّنَٰتِ വ്യക്തമായ തെളിവുകളുമായി ثُمَّ പിന്നെ, അനന്തരം إِنَّ كَثِيرٗا വളരെ (ആളുകൾ) مِّنۡهُم അവരിൽ നിന്ന് بَعۡدَ ذَٰلِكَ അതിന് ശേഷം فِي ٱلۡأَرۡضِ ഭൂമിയിൽ لَمُسۡرِفُونَ അതിരു കവിഞ്ഞ (വിട്ട)വർതന്നെ.

മേൽ കണ്ടതുപോലെ, ഭൂമിയിൽ മനുഷ്യവാസം തുടങ്ങിയ ആരംഭകാലം മുതൽക്കു തന്നെ കൊലപാതകം ഭൂമിയിൽ സംഭവിച്ചു തുടങ്ങിയിട്ടുണ്ട്. അതിനുള്ള കാരണമാണെങ്കിൽ അവിവേകവും ദുർവികാരവുമായിരിക്കും. അതിന്റെ ഭവിഷ്യത്താകട്ടെ, അതി ഭയങ്കരവും. ആകയാൽ, ന്യായമായ കാരണം കൂടാതെ – ഒരാളെ കൊലപ്പെടുത്തിയതിന്റെ പ്രതികാരമായിട്ടോ, ഭൂമിയിൽ വല്ല കുഴപ്പവും ഉണ്ടാക്കുന്നതിന്റെ ശിക്ഷയായിട്ടോ അല്ലാതെ–ഒരാളെ ഒരാൾ കൊല്ലുന്നത് മനുഷ്യരെ മുഴുവൻ കൊല്ലുന്നതുപോലെ അത്രയും ഗൗരവപ്പെട്ട ഒരു മഹാപാതകമാണെന്നും, നേരെ മറിച്ച് ഒരാളുടെ ജീവൻ രക്ഷിക്കുന്നത് മുഴുവൻ മനുഷ്യരുടെയും ജീവൻ രക്ഷിക്കുന്നതുപോലെ അത്രയും മഹത്തായ ഒരു പുണ്യ കർമമാണെന്നും അല്ലാഹു ഇസ്റാഈല്യർക്ക് രേഖപ്പെടുത്തിക്കൊടുത്തിരുന്നു. അതിനുംപുറമെ വേണ്ടത്ര തെളിവുകൾ സഹിതം അല്ലാഹുവിന്റെ സന്ദേശങ്ങൾ എത്തിച്ചുകൊടുക്കുവാനായി വളരെ റസൂലുകളും അവരിൽ ഉണ്ടായിട്ടുണ്ട്. ഇതെല്ലാമായിട്ടും അവരിൽ പലരും പിന്നെയും തോന്നിയവാസവും നിയമലംഘനവും വഴി അതിരുവിടുകയാണ് ചെയ്തത്. ഇതാണ് ഈ വചനത്തിലടങ്ങിയ ആശയം.

ഒരു മതഗ്രന്ഥത്തിന്റെയും നിയമസംഹിതയുടെയും അനുയായികളായി അറിയപ്പെട്ട സമുദായങ്ങളിൽ ഒന്നാമത്തെ സമുദായം ഇസ്റാഈൽ സമുദായമാണല്ലോ. മറ്റേതു സമുദായത്തെക്കാളുമധികം ക്വുർആനിൽ പരാമർശങ്ങളുള്ളതും അവരെക്കുറിച്ചു തന്നെ. അവരെക്കുറിച്ചു സംസാരിച്ചു വരുന്ന മദ്ധ്യെയാണ് ഈ സംഭവം ഇവിടെ ഉദ്ധരിച്ചതും. അതുകൊണ്ടാണ്, അക്കാരണത്താൽ– ആദമിന്റെ പുത്രന്മാർ മുതൽക്ക് തന്നെ മനുഷ്യവധം ഭൂമിയിൽ ആരംഭിച്ചുവെന്ന കാരണത്താൽ–ഇസ്റാഈല്യർക്ക് അങ്ങിനെ രേഖപ്പെടുത്തിക്കൊടുത്തിട്ടുണ്ടെന്ന് പറഞ്ഞത്. അല്ലാതെ, ഇസ്റാഈല്യരിൽപെട്ട രണ്ടു സഹോദരന്മാരിൽ നടന്ന ഒരു കൊലപാതകം നിമിത്തമാണ് ഇസ്റാഈല്യരിൽ കൊലക്കുറ്റം നിഷിദ്ധമാക്കിയതെന്നോ, കൊലക്കുറ്റത്തിന്റെ ഗൗരവം അവരെ അറിയിക്കേണ്ടിവന്നതെന്നോ ഇസ്റാഈല്യർക്കുമുമ്പ് ലോകത്ത് കൊലപാതകം നടന്നിട്ടില്ലെന്നോ, ഇസ്റാഈല്യരുടെ മുമ്പ് മനുഷ്യവധം ഒരു വമ്പിച്ച കുറ്റമായി നിശ്ചയിക്കപ്പെട്ടിരുന്നില്ലെന്നോ ഒന്നുമല്ല ഇതിനർത്ഥം. ഇസ്റാഈല്യരിൽ കൊലക്കുറ്റത്തിനു വിധിക്കപ്പെട്ട നിയമപരമായ വശത്തെക്കുറിച്ചുമല്ല ഈ വചനത്തിൽ പ്രസ്താവിക്കുന്നത്. കൊലക്കുറ്റം അടക്കമുള്ള കയ്യേറ്റങ്ങളിൽ തൗറാത്തിലെ നിയമം എന്തായിരുന്നുവെന്നു താഴെ 48–ാം വചനത്തിൽ വേറെത്തന്നെ അല്ലാഹു പ്രത്യേകം പ്രസ്താവിക്കുന്നുണ്ട്.

പ്രതികാര നടപടിയെന്ന നിലക്കോ, ഭൂമിയിൽ കുഴപ്പമുണ്ടാക്കിയതിന്റെ പേരിലോ അല്ലാതെയുള്ള മനുഷ്യവധത്തെപ്പറ്റിയാണ് അല്ലാഹു ഈ വചനത്തിൽ പ്രസ്താവിച്ചത്. ആ രണ്ടു തരത്തിലുള്ള വധവും ആക്ഷേപാർഹമല്ലെന്ന് ഇതിൽ നിന്ന് വ്യക്തമാകുന്നു. പ്രതിക്കൊലയെ സംബന്ധിച്ച വിവരങ്ങൾ സൂറത്തുൽ ബക്വറഃ : 178, 179 വചനങ്ങളിൽ മുമ്പ് കഴിഞ്ഞുപോയി. ഭൂമിയിൽ കുഴപ്പമുണ്ടാക്കുന്നത് സംബന്ധിച്ച വിവരം അടുത്ത ആയത്തിൽ വരുന്നുമുണ്ട്.

എനി, ഒരാളെ കൊന്നാൽ എല്ലാവരെയും കൊന്നതുപോലെയാണെന്നും, ഒരാളെ ജീവിപ്പിച്ചാൽ എല്ലാവരെയും ജീവിപ്പിച്ചതുപോലെയാണെന്നും പറഞ്ഞതിന്റെ സാരമെന്താണെന്ന് നോക്കാം. മേൽ പ്രസ്താവിച്ച രണ്ടു കാര്യങ്ങൾ–പ്രതിക്രിയയും കുഴപ്പമുണ്ടാക്കലും–അല്ലാതെ കൊലപാതകത്തിന് ന്യായീകരണമില്ല. അപ്പോൾ, നിർദ്ദോഷിയായ ഒരു ജീവനെ അന്യായമായി നശിപ്പിക്കുവാൻ മുതിരുന്നവനെ സംബന്ധിച്ചിട

ത്തോളം-അവന് വേണ്ടിവന്നാൽ-ആരെയും കൊല്ലാമെന്നുള്ള നിലപാടാണല്ലോ ഉള്ളത്. മറിച്ച് ഒരാളെ മരണ ഹേതുക്കളിൽനിന്ന് രക്ഷപ്പെടുത്തുകയോ, കൊലപ്പെടുത്തുവാനുള്ള പ്രേരണയും അവസരവും ഉണ്ടായിട്ടുപോലും അതിന് തയ്യാറാകാതെ ഒഴിഞ്ഞു നിൽക്കുകയോ ചെയ്യുന്നവനെ സംബന്ധിച്ചിടത്തോളം എല്ലാ മനുഷ്യരുടെ ജീവനും പരിശുദ്ധമായിരിക്കുന്നതുമാണ്. കഴിവതും എല്ലാവരെയും രക്ഷപ്പെടുത്തുവാനുള്ള മനഃസ്ഥിതിയും അവനുണ്ടായിരിക്കും. നിർദ്ദോഷിയായ ഒരാളെ കൊലചെയ്ത ഘാതകനെ ജനങ്ങൾ വെറുപ്പോടും സംശയത്തോടും കൂടിയല്ലാതെ വീക്ഷിക്കാതിരിക്കുന്നതും ഒരാളുടെ ജീവൻ രക്ഷപ്പെടുത്തിയ ആളെ സന്തോഷത്തോടും സൽപ്രതീക്ഷയോടും കൂടി വീക്ഷിച്ചുവരുന്നതും അതുകൊണ്ടാണ്. ഒരു സത്യവിശ്വാസിയെ കൽപിച്ചുകൂട്ടി കൊലപ്പെടുത്തുന്നവന്റെ പ്രതിഫലം ശാശ്വതമായ നരക ശിക്ഷയാണെന്നും, അല്ലാഹു അവന്റെ നേരെ കോപിക്കുകയും അവനെ ശപിക്കുകയും ചെയ്യുമെന്നും, അവന് വമ്പിച്ച ശിക്ഷ ഒരുക്കി വെച്ചിട്ടുണ്ടെന്നുമൊക്കെ (وَمَن يَقْتُلْ مُؤْمِنًا مُّتَعَمِّدًا) സൂറഃ നിസാഉ് 93 ൽ അല്ലാഹു അറിയിച്ചിട്ടുണ്ടല്ലോ. അതുപോലെ കൊലപാതകത്തിന്റെ ഗൗരവം കാണിക്കുന്നതാണ് ഈ പ്രസ്താവനയും. എന്നല്ലാതെ, ഒരാളെ കൊന്നവന്റെമേൽ എല്ലാവരെയും കൊന്നതുപോലെയുള്ള നിയമപരമായ ശിക്ഷാനടപടി എടുക്കേണ്ടതുണ്ടെന്നോ, ഒരാളെ രക്ഷപ്പെടുത്തിയവന് എല്ലാവരെയും രക്ഷപ്പെടുത്തിയതിനുള്ള പാരിതോഷികം നൽകണമെന്നോ അല്ല. الله اعلم

إِنَّمَا جَزَٰٓؤُا۟ ٱلَّذِينَ يُحَارِبُونَ ٱللَّهَ وَرَسُولَهُۥ وَيَسْعَوْنَ فِى ٱلْأَرْضِ فَسَادًا أَن يُقَتَّلُوٓا۟ أَوْ يُصَلَّبُوٓا۟ أَوْ تُقَطَّعَ أَيْدِيهِمْ وَأَرْجُلُهُم مِّنْ خِلَٰفٍ أَوْ يُنفَوْا۟ مِنَ ٱلْأَرْضِ ۚ

**﴿36﴾ നിശ്ചയമായും, അല്ലാഹുവിനോടും, അവന്റെ റസൂലിനോടും പോരാടുകയും, ഭൂമിയിൽ കുഴപ്പത്തിനു പരിശ്രമം നടത്തുകയും ചെയ്യുന്നവരുടെ പ്രതിഫലം, അവർ നിർദ്ദയം കൊല്ലപ്പെടുകയോ, ക്രൂശിക്കപ്പെടുകയോ (തന്നെ) ആകുന്നു; അല്ലെങ്കിൽ, (ഒന്നൊന്നിന്) എതിരിൽ നിന്നായി അവരുടെ കൈകളും കാലുകളും മുറിച്ചു കളയപ്പെടുകയോ, (സ്വന്തം) ഭൂമിയിൽനിന്ന് അവർ നാടുകടത്തപ്പെടുകയോ, (തന്നെ) ആകുന്നു.**

ذَٰلِكَ لَهُمْ خِزْىٌ فِى ٱلدُّنْيَا ۖ وَلَهُمْ فِى ٱلْءَاخِرَةِ عَذَابٌ عَظِيمٌ ﴿٣٦﴾

**അതവർക്ക് ഇഹത്തിൽ ഒരു അപമാനമായിരിക്കും; അവർക്ക് പരലോകത്തിലാകട്ടെ, വമ്പിച്ച ശിക്ഷയുമുണ്ടായിരിക്കും;**

إِلَّا ٱلَّذِينَ تَابُوا۟ مِن قَبْلِ أَن تَقْدِرُوا۟ عَلَيْهِمْ ۖ

**﴿37﴾ അവരുടെ മേൽ (നടപടി എടുക്കുവാൻ) നിങ്ങൾക്കു കഴിയുന്നതിന്മുമ്പായി പശ്ചാത്തപിച്ചവരൊഴികെ.**

فَٱعۡلَمُوٓاْ أَنَّ ٱللَّهَ غَفُورٞ رَّحِيمٞ ﴿٣٤﴾

**എന്നാൽ നിങ്ങൾ അറിഞ്ഞുകൊള്ളുക: അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നുവെന്ന്.**

---

﴿36﴾ إِنَّمَا جَزَٰٓؤُاْ നിശ്ചയമായും പ്രതിഫലം (തന്നെ-മാത്രം) ٱلَّذِينَ യാതൊരു കൂട്ടരുടെ يُحَارِبُونَ പോരാടുന്ന, യുദ്ധം നടത്തുന്ന ٱللَّهَ وَرَسُولَهُۥ അല്ലാഹുവിനോടും അവന്റെ റസൂലിനോടും وَيَسۡعَوۡنَ പരിശ്രമിക്കുക (അദ്ധ്വാനിക്കുക-പ്രവർത്തിക്കുക)യും ചെയ്യുന്നു فِى ٱلۡأَرۡضِ ഭൂമിയിൽ (നാട്ടിൽ) فَسَادًا കുഴപ്പത്തിന് أَن يُقَتَّلُوٓاْ അവർ ധാരാളം (നിർദ്ദയമായി) കൊല്ലപ്പെടുകയാണ് أَوۡ يُصَلَّبُوٓاْ അല്ലെങ്കിൽ (ധാരാളം) ക്രൂശിക്കപ്പെടുക أَوۡ تُقَطَّعَ അല്ലെങ്കിൽ (ധാരാളം) മുറിക്കപ്പെടുക أَيۡدِيهِمۡ അവരുടെ കൈകൾ وَأَرۡجُلُهُم അവരുടെ കാലുകളും مِّنۡ خِلَٰفٍ എതിരിൽ നിന്നായി, എതിർവശത്തു നിന്ന് أَوۡ يُنفَوۡاْ അല്ലെങ്കിൽ അവർ നിഷേധിക്ക(നീക്കം ചെയ്യ)പ്പെടുക (നാടു കടത്തപ്പെടുക) مِنَ ٱلۡأَرۡضِ ഭൂമിയിൽ (നാട്ടിൽ) നിന്ന് ذَٰلِكَ അത് لَهُمۡ അവർക്ക് ഉണ്ട്താനും خِزۡيٞ അപമാനമാണ്, നിന്ദ്യതയാകുന്നു فِى ٱلدُّنۡيَا ഇഹത്തിൽ وَلَهُمۡ അവർക്ക് فِى ٱلۡأٓخِرَةِ പരലോകത്തിൽ عَذَابٌ عَظِيمٌ വമ്പിച്ച ശിക്ഷ ﴿37﴾ إِلَّا ٱلَّذِينَ യാതൊരുവരൊഴികെ تَابُواْ പശ്ചാത്തപിച്ച, അവർ ഖേദിച്ചു മടങ്ങി مِن قَبۡلِ മുമ്പായി أَن تَقۡدِرُواْ നിങ്ങൾക്കു കഴിയുന്നതിന് عَلَيۡهِمۡ അവരുടെ മേൽ, അവരോട് فَٱعۡلَمُوٓاْ എന്നാൽ നിങ്ങൾ അറിയുവിൻ, അറിയുക أَنَّ ٱللَّهَ അല്ലാഹു (ആകുന്നു) എന്ന് غَفُورٞ വളരെ പൊറുക്കുന്നവൻ رَّحِيمٞ കരുണാനിധി

---

ശിക്ഷാക്രമം വിവരിച്ചപ്പോൾ يقتلوا (യുക്തലൂ) يصلبوا (യുസ്‌ലബൂ) تقطع (തുക്ത്വഅ) എന്നിങ്ങിനെ സാധാരണ ക്രിയാരൂപങ്ങൾ ഉപയോഗിക്കാതെ يقتلوا، يصلبوا، تقطع (യുകത്ത്വലൂ, യുസ്വല്ലബൂ, തുകത്ത്വഅ) എന്നിങ്ങനെയാണ് ഈ ക്രിയകൾ അല്ലാഹു ഉപയോഗിച്ചിരിക്കുന്നത്. അവരെ കൊല്ലുകയും ക്രൂശിക്കുകയും, കൈകാൽ മുറിക്കുകയും ചെയ്യുന്നതിൽ യാതൊരു വിട്ടുവീഴ്ചയും ദയയും അവരോട് കാണിക്കേണ്ടതില്ലെന്നും, ശിക്ഷാനടപടികൾ നിഷ്‌കരുണം നടപ്പിൽ വരുത്തണമെന്നുമാണ് ഈ ക്രിയാരൂപങ്ങൾ കാണിക്കുന്നത്. അല്ലാഹുവിനോടും റസൂലിനോടും പോരാടുക എന്ന് പറഞ്ഞതിന്റെ താൽപര്യം, ധാർമിക വ്യവസ്ഥകൾക്കെതിരെ അക്രമങ്ങളും സമരങ്ങളും നടത്തുക എന്നത്രെ. ഇസ്‌ലാമിക ഭരണത്തിനും, മുസ്‌ലിംകൾക്കും എതിരെ നടത്തപ്പെടുന്ന അട്ടിമറി പ്രവർത്തനങ്ങളും, കൊള്ള, കൊല, കവർച്ച മുതലായ ഭീകരപ്രവർത്തനങ്ങളും നടത്തുന്ന എല്ലാവരുടെയും നേരെ ഭരണാധികാരികൾ കൈക്കൊള്ളേണ്ടുന്ന ശിക്ഷാനടപടികളെക്കുറിച്ചാണ് ഈ വചനത്തിൽ പ്രസ്താവിക്കുന്നത്. അവർ മുസ്‌ലിമെന്നോ, അമുസ്‌ലിമെന്നോ, വ്യക്തിയെന്നോ, സംഘമെന്നോ,

ഏതുകക്ഷിയെന്നോ ഉള്ള വ്യത്യാസം നോക്കേണ്ടതില്ല. തുരപ്പൻ പ്രവർത്തനങ്ങൾ നടത്തുന്ന കപട വിശ്വാസികളെപ്പറ്റി സൂറത്തുൽ ബക്വറഃയിൽ അല്ലാഹു പറയുന്നു: 'അവൻ തിരിഞ്ഞു പോയാൽ ഭൂമിയിൽ കുഴപ്പമുണ്ടാക്കുവാനും, വിളയും സന്തതിയും നശിപ്പിക്കുവാനും അവൻ അതിൽ പരിശ്രമം നടത്തുകയായി. അല്ലാഹു കുഴപ്പത്തെ ഇഷ്ടപ്പെടുകയില്ലതാനും' (2:205) കൊലപ്പെടുത്തുക, ക്രൂശിക്കുക, ഒരു വശത്തെ കയ്യും മറ്റേ വശത്തെ കാലും എന്ന നിലക്ക് കൈകാലുകൾ മുറിക്കുക, നാടുകടത്തി വിടുക എന്നീ നാലിൽ ഏതെങ്കിലും ഒരു ശിക്ഷാനടപടിയാണ് അവരുടെ നേരെ സ്വീകരിക്കപ്പെടേണ്ടത് എന്ന് മാത്രമേ അല്ലാഹു ഇവിടെ വ്യക്തമാക്കിയിട്ടുള്ളു. ഇവയിൽ ഇന്നിന്ന നടപടി ഇന്നിന്ന തരത്തിലുള്ളവർക്കാണെന്ന് സൂചിപ്പിക്കപ്പെട്ടിട്ടില്ല. കുറ്റത്തിന്റെ സ്വഭാവവും, ഭരണാധികാരിയുടെ അഭിപ്രായവും അനുസരിച്ചു ഇവയിൽ കൂടുതൽ യുക്തമായി തോന്നുന്ന നടപടി സ്വീകരിക്കാമെന്നാണ് ഇതിൽ നിന്ന് മനസ്സിലാക്കേണ്ടത്.

ഇതു സംബന്ധിച്ചു ഇബ്നു കഥീർ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ ചെയ്ത പ്രസ്താവനയുടെ ചുരുക്കം ഇപ്രകാരമാകുന്നു:- 'ഈ ആയത്തിനെക്കുറിച്ചു ഇബ്നു അബ്ബാസ് (റ)ൽ നിന്ന് ഉദ്ധരിച്ചുകൊണ്ട് അബൂത്വൽഹത്ത് പറയുന്നു: 'മുസ്‌ലിം സമൂഹത്തിൽ ആരെങ്കിലും വന്ന് ആയുധമേന്തുകയും, വഴിപോക്കരെ ഭയപ്പെടുത്തുകയും ചെയ്യുന്നതായാൽ മുസ്‌ലിംകളുടെ ഭരണനേതാവിന് അവരെ പിടികിട്ടുന്ന പക്ഷം, അഭിപ്രായ സ്വാതന്ത്ര്യമുണ്ടായിരിക്കും. വേണമെങ്കിൽ അവരെ കൊലപ്പെടുത്താം, വേണമെങ്കിൽ ക്രൂശിക്കാം, വേണമെങ്കിൽ കയ്യും കാലും മുറിക്കാം' ഇപ്രകാരം തന്നെയാണ് സഈദുബ്നുൽ മുസയ്യബ്, മുജാഹിദ്, അത്വാഉ് , ഹസൻബസ്വരീ, ഇബ്റാഹീം നക്ഈ, ദ്വഹ്ഹാക്ക് (റ) എന്നിവരും പറഞ്ഞിരിക്കുന്നത്. അവരിൽ നിന്നുള്ള രിവായത്തുകളെല്ലാം ഇബ്നു ജരീർ (റ) ഉദ്ധരിച്ചിട്ടുണ്ട്. ഇമാംമാലിക് (റ)ൽ നിന്നും അദ്ദേഹം അതുപോലെ ഉദ്ധരിച്ചിരിക്കുന്നു. ഈ വചനത്തിലുള്ള പോലെ أو (അല്ലെങ്കിൽ) എന്ന അവ്യയം ചേർത്തു പറഞ്ഞിട്ടുള്ള (5:98, 2:196, 5:92 മുതലായ) ആയത്തുകളിൽ പ്രസ്താവിക്കപ്പെട്ട കാര്യങ്ങൾ ഇഷ്ടംപോലെ ചെയ്‌വാൻ സ്വാതന്ത്ര്യമുണ്ടല്ലോ അപ്പോൾ, അതേ അവ്യയം ഉപയോഗിച്ചു പറഞ്ഞ ഈ കാര്യങ്ങളിലും ഇഷ്ടംപോലെ തിരഞ്ഞെടുക്കുവാൻ സ്വാതന്ത്ര്യമുണ്ടായിരിക്കണം എന്നുള്ളതാണ് ഈ അഭിപ്രായത്തിനുള്ള പിൻബലം. ഭൂരിപക്ഷം പണ്ഡിതന്മാരുടെയും അടുക്കൽ ഈ ശിക്ഷാ നടപടികൾ ഓരോന്നും ഓരോ അവസരങ്ങളിൽ സ്വീകരിക്കപ്പെടേണ്ടതാണ് എന്നത്രെ. അതായത്; ആളുകളെ കൊല്ലുകയും ധനം പിടിച്ചെടുക്കുകയും ചെയ്തിട്ടുള്ളവരെ കൊല്ലുകയും ക്രൂശിക്കുകയും വേണം. ധനം പിടിച്ചെടുത്തിട്ടില്ലെങ്കിൽ കുരിശിൽ കയറ്റേണ്ടതില്ല. ധനം എടുത്തു-കൊലചെയ്തിട്ടില്ല-എങ്കിൽ കൈകാലുകൾ മുറിക്കണം. വഴിപോക്കരെ ഭീതിപ്പെടുത്തി-ധനം എടുത്തിട്ടില്ല-എങ്കിൽ നാടു കടത്തണം എന്നൊക്കെ. മേൽ പ്രസ്താവിച്ച ചില മഹാന്മാരിൽ നിന്നും, മുൻഗാമികളായ വേറെ പലരിൽനിന്നും ഇങ്ങിനെ രിവായത്തുകൾ വന്നിട്ടുണ്ട്. കുരിശിലിടുന്നത് ജീവനോടെ ആകാമോ. അതല്ല മൃതദേഹം ജനങ്ങൾ കാണത്തക്കവിധം കുരിശിൽ തൂക്കിയാൽ മതിയോ എന്നതിലും ഭിന്നാഭിപ്രായമുണ്ട്'. (اهـ . ابن كثير)

വിശദാംശങ്ങളിൽ പണ്ഡിതന്മാർക്കിടയിൽ വളരെ അഭിപ്രായ വ്യത്യാസമുള്ള ഒരു വിഷയമാണിത്. ആയത്തിന്റെ വാചകരീതിയും മേൽകണ്ടതുപോലെയുള്ള പണ്ഡിതാഭിപ്രായങ്ങളും, ആ അഭിപ്രായങ്ങൾക്കുള്ള ന്യായങ്ങളും എല്ലാം കൂടി പരിശോധിക്കുമ്പോൾ മനസ്സിലാകുന്നത് ഇതാണ്: കുറ്റകൃത്യങ്ങളുടെ സ്വഭാവം കൂടി പരിഗണിച്ചു

കൊണ്ട് ഭരണാധിപന് കൂടുതൽ അനുയോജ്യമായിക്കാണുന്ന നടപടി ഏതാണോ അത് സ്വീകരിക്കുവാൻ സ്വാതന്ത്ര്യമുണ്ടായിരിക്കും. വാസ്തവം അല്ലാഹുവിനറിയാം.

ഇതെല്ലാം കേവലം ഐഹികമായ ശിക്ഷകൾ മാത്രമാണ്. അത്തരം അക്രമ പ്രവർത്തനങ്ങൾ നടത്തുന്നവരെ അപമാനിക്കുകയും നിന്ദിക്കുകയുമാണതിന്റെ ലക്ഷ്യം. അഥവാ, മേലിൽ അങ്ങിനെയുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെടുവാൻ അവർക്കോ മറ്റുള്ളവർക്കോ ധൈര്യം തോന്നാതിരിക്കുവാൻ വേണ്ടിയാണത്. ഇതുകൊണ്ട് പരലോക ശിക്ഷയിൽനിന്ന് അവർക്ക് ഒഴിവ് ലഭിക്കുവാൻ പോകുന്നില്ല. അവിടെ വെച്ചു വമ്പിച്ച ശിക്ഷ ഇതിനു പുറമെ വേറെയും അവർ അനുഭവിക്കേണ്ടി വരുമെന്ന് അല്ലാഹു അറിയിക്കുന്നു. പക്ഷേ-അവർ എന്തുതന്നെ അക്രമം നടത്തിയിരുന്നാലും-അവരെ പിടികൂടുവാൻ കഴിയുന്നതിനു മുമ്പായി അവർ സ്വയം ഖേദിച്ചു മടങ്ങി കീഴടങ്ങുന്ന പക്ഷം, അവരുടെ മേൽ ശിക്ഷാനടപടിയെടുക്കേണ്ടതില്ലെന്നും, അല്ലാഹു അവർക്ക് പൊറുത്തുകൊടുത്തേക്കുമെന്നും രണ്ടാമത്തെ വചനത്തിൽ അറിയിക്കുന്നു. ആരെയും വ്യഥാ ശിക്ഷിക്കണമെന്ന് അല്ലാഹുവിനു ഉദ്ദേശ്യമില്ലല്ലോ.

ജനായത്തം, അഭിപ്രായ സ്വാതന്ത്ര്യം എന്നൊക്കെ പേരു പറഞ്ഞുകൊണ്ട് നാട്ടിൽ നടമാടിക്കൊണ്ടിരിക്കുന്ന കുഴപ്പങ്ങളെയും അക്രമ പ്രവർത്തനങ്ങളെയും രാഷ്ട്രീയമെന്നും അല്ലാത്തതെന്നും വേർതിരിക്കുകയും, രാഷ്ട്രീയത്തിന്റെ പേരിൽ നടത്തപ്പെടുന്ന കൊള്ള, കൊല മുതലായവക്ക് ശിക്ഷയിൽ ലഘൂകരണം ചെയ്യപ്പെടുന്ന സമ്പ്രദായം ഇന്നു മിക്ക നാടുകളിലും ഉള്ളതാണ്. ഇതുമൂലം പൊതുജനങ്ങൾ അനുഭവിക്കുന്ന കഷ്ടപ്പാടും നഷ്ടങ്ങളും ഇന്നു ആരെയും പറഞ്ഞറിയിക്കേണ്ടതില്ല. ഇസ്‌ലാമിൽ ഇങ്ങിനെയൊരു വിഭജനമില്ല തന്നെ. ഈ വിഭജനത്തിനു യുക്തിയുടെയോ നീതിയുടെയോ ധാർമികതയുടെയോ പിൻബലമില്ലാത്തതാണ്. കക്ഷികളുടെ അധികാര മോഹത്തിൽനിന്ന് ഉടലെടുത്ത ഒരു കിരാതനിയമം മാത്രമാണിത്.

'രാഷ്ട്രീയമായി പുരോഗമിച്ച നാടുകൾ' എന്ന് വിശേഷിപ്പിക്കപ്പെടുന്ന രാജ്യങ്ങളിലാണ് ഇത്തരം വികൃത നിയമങ്ങൾ അധികം കാണുന്നത്. അതിന്റെ ഫലമോ? ജനങ്ങളുടെ ജീവനും സ്വത്തിനും രക്ഷയില്ലാത്തവിധം അസമാധാനവും, നാട്ടിൽ അരാജകത്വവും! മനുഷ്യ സ്വഭാവങ്ങളെക്കുറിച്ചു മനുഷ്യരെക്കാൾ അറിയുന്ന അല്ലാഹുവിന്റെ നിയമങ്ങൾ മാത്രമേ യഥാർത്ഥത്തിൽ മനുഷ്യവംശത്തിന് ഇഹത്തിലും പരത്തിലും സമാധാനം നൽകുകയുള്ളൂ.

ഈ വചനത്തിൽ പ്രസ്താവിച്ച ശിക്ഷാ നടപടി എടുക്കേണ്ടി വന്ന ഒരു സന്ദർഭം നബി തിരുമേനി ﷺ യുടെ കാലത്തുണ്ടായി. ഉക്ൽ, ഉറയ്നഃ (عكل وعرينة) എന്നീ ഗോത്രങ്ങളിൽപെട്ട ഒരു സംഘം ആളുകൾ റസൂൽ തിരുമേനി ﷺ യുടെ അടുക്കൽ വന്ന് ഇസ്‌ലാം സ്വീകരിച്ചു. അവർ ആരോഗ്യമില്ലാത്തവരായിരുന്നു. വയറ് തടിക്കുകയും ശരീരം മഞ്ഞവർണമായിത്തീരുകയും ചെയ്തിരുന്നു. അവർക്ക് മദീനയിലെ പ്രകൃതി പിടിക്കാതിരുന്നപ്പോൾ, അവരോട് 'ബൈത്തുൽമാൽ' (പൊതുഭണ്ഡാരം) വക ഒട്ടകങ്ങളെ മേക്കുന്ന ഇടയന്റെ ഒന്നിച്ചു വെളിയിൽ പോയി താമസിക്കുവാനും ഭക്ഷണത്തിന് അവയുടെ പാലും (ചികിത്സക്ക്) അവയുടെ മൂത്രവും ഉപയോഗിക്കുവാനും നബി ﷺ കൽപിച്ചു. അങ്ങിനെ, അവിടെവെച്ച് അവരുടെ ആരോഗ്യനില നന്നായിത്തീർന്നപ്പോൾ, അവർ നബി ﷺ യുടെ മേക്കാരനെ മൃഗീയമാംവിധം കൊല്ലുകയും, ഒട്ടകങ്ങളുമായി കടന്നുകളയുകയും ചെയ്തു. വിവരമറിഞ്ഞപ്പോൾ അവരെ തിരഞ്ഞു പിടിക്കുവാൻ

നബി ﷺ ആളയച്ചു. കണ്ടു കിട്ടിയ ശേഷം അവരുടെ കൈകാലുകൾ മുറിക്കുവാനും കണ്ണുകുത്തുവാനും നബി ﷺ കൽപിച്ചു. അങ്ങനെ അവർ വെയിലത്തു കിടന്നു ചാവുകയാണുണ്ടായത്. ഈ സംഭവം പ്രധാനപ്പെട്ട ഹദീഥു ഗ്രന്ഥങ്ങളിലെല്ലാം ഉദ്ധരിച്ചിട്ടുള്ളതാണ്. അംഗഛേദം ചെയ്തു കൊല്ലുന്നതും, കൊല്ലപ്പെട്ട ശരീരത്തെ അംഗഭംഗം വരുത്തുന്നതും നബി ﷺ വിരോധിച്ചിട്ടുള്ളത് പ്രസിദ്ധമാകുന്നു. എന്നാൽ അവരോട് ഇത്രയും നിഷ്കരുണം പെരുമാറാൻ കാരണം, അവർ ചെയ്ത നന്ദികേടോ, വിശ്വാസവഞ്ചനയോ അല്ല. അവർ നബി ﷺയുടെ ഇടയനെ കൈകാലുകൾ മുറിക്കുകയും, കണ്ണുകുത്തുകയും ചെയ്തുകൊണ്ടാണ് കൊലപ്പെടുത്തിയിരുന്നത്. ഇതാണതിന് കാരണമെന്ന് ഹദീഥിന്റെ ചില മാർഗങ്ങളിൽ വ്യക്തമാക്കപ്പെട്ടിരിക്കുന്നു.

## വിഭാഗം - 6

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱتَّقُوا۟ ٱللَّهَ وَٱبْتَغُوٓا۟ إِلَيْهِ ٱلْوَسِيلَةَ وَجَٰهِدُوا۟ فِى سَبِيلِهِۦ لَعَلَّكُمْ تُفْلِحُونَ ﴿٣٨﴾

**﴾38﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ; അവനിലേക്ക് സമീപനമാർഗം തേടുകയും ചെയ്യുവിൻ; അവന്റെ മാർഗത്തിൽ സമരം ചെയ്യുകയും ചെയ്യുവിൻ; നിങ്ങൾ വിജയം പ്രാപിച്ചേക്കാം.**

---

﴾38﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا വിശ്വസിച്ചവരേ اتَّقُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَابْتَغُوا നിങ്ങൾ തേടുക (അന്വേഷിക്കുക)യും ചെയ്യുവിൻ إِلَيْهِ അവങ്കലേക്ക് الْوَسِيلَةَ സമീപനമാർഗം وَجَٰهِدُوا നിങ്ങൾ സമരം ചെയ്കയും ചെയ്യുവിൻ فِي سَبِيلِهِ അവന്റെ മാർഗത്തിൽ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ വേണ്ടി تُفْلِحُونَ നിങ്ങൾ വിജയം പ്രാപിക്കുക

---

അല്ലാഹുവിനെ സൂക്ഷിക്കുകയും, അവന്റെ മാർഗത്തിൽ സമരം നടത്തുകയും ചെയ്യുന്നതിനെ സംബന്ധിച്ചു പലപ്പോഴും വിവരിച്ചിട്ടുണ്ട്. അല്ലാഹുവിലേക്കുള്ള സമീപനമാർഗം തേടുക (وَٱبْتَغُوٓا۟ إِلَيْهِ ٱلْوَسِيلَةَ) എന്നതിനെപ്പറ്റിയാണ് ഇവിടെ പ്രത്യേകം മനസ്സിരുത്തുവാനുള്ളത്. وسلية (വസീലത്ത്) എന്ന വാക്കിന് ഉദ്ദേശിക്കപ്പെട്ട കാര്യത്തിലേക്ക് ചെന്നു ചേരുവാനുള്ള- സമീപിക്കുവാനുള്ള-മാർഗം (**ما يتوصل اى يتقرب به الى المقصود**) എന്നാണർത്ഥം. ഈ സമീപനം ആഗ്രഹപൂർവ്വമായിരിക്കുമെന്നു കൂടി ഇമാംറാഗിബ് ചൂണ്ടിക്കാട്ടുന്നുണ്ട്. നിഘണ്ടുക്കളിലും ക്വുർആൻ വ്യാഖ്യാന ഗ്രന്ഥങ്ങളിലുമെല്ലാം കാണാവുന്നതാണിത്. ഉദ്ദേശിക്കപ്പെട്ട വിഷയത്തിലേക്കോ, ആളിലേക്കോ സമീപിക്കുവാനുള്ള വല്ല മാർഗവും സ്വീകരിച്ചു എന്ന അർത്ഥത്തിൽ توسل (തവസ്സല) എന്ന ക്രിയാരൂപവും ഉപയോഗിക്കപ്പെടുന്നു. وسلية എന്ന വാക്കിനു 'ഇടതേട്ടം' എന്നും, توسل എന്ന

ക്രിയക്കു 'ഇടതേടി' എന്നുമൊക്കെ ചിലർ താൽപര്യപൂർവ്വം അർത്ഥം പറഞ്ഞു വരാറുണ്ട്. ചിലർ അതോടുകൂടി ഈ അർത്ഥത്തെ ചൂഷണം ചെയ്തുകൊണ്ട് വളരെ വമ്പിച്ച അബദ്ധങ്ങൾ പാമര ജനങ്ങൾക്കിടയിൽ പ്രചരിപ്പിച്ചു വരുകയും ചെയ്യുന്നു. വാക്കർത്ഥമോ, വിവർത്തനമോ എന്തുതന്നെ ആയാലും ശരി, ഈ വചനത്തിൽ അല്ലാഹുവിങ്കലേക്ക് 'വസീലത്തു' തേടുവിൻ (وَٱبۡتَغُوٓاْ إِلَيۡهِ ٱلۡوَسِيلَةَ) എന്ന് പറഞ്ഞത്കൊണ്ടുദ്ദേശ്യം, അല്ലാഹുവിന് വഴിപ്പെട്ടും സൽകർമങ്ങൾ ചെയ്തുംകൊണ്ട് അവന്റെ സാമീപ്യവും പ്രീതിയും നേടുവാൻ ശ്രമിക്കുവിൻ എന്നാണെന്ന് എല്ലാ ക്വുർആൻ വ്യാഖ്യാതാക്കളും വ്യക്തമാക്കിക്കാണാം. ഇതിൽ ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ അഭിപ്രായവ്യത്യാസമേ ഇല്ല എന്ന് ഇബ്നു കഥീർ (റ) മുതലായവർ പ്രസ്താവിച്ചിട്ടുണ്ട്.

മരണപ്പെട്ടുപോയവരോ, ജീവിച്ചിരിപ്പുള്ളവരോ ആയ മഹാത്മാക്കളെക്കൊണ്ടോ, പുണ്യസ്ഥലങ്ങൾ പോലെയുള്ള വല്ല വസ്തുക്കളെക്കൊണ്ടോ ഇട തേടുക-ഏതെങ്കിലും ഒന്നിനെ മുൻനിറുത്തി പ്രാർത്ഥിക്കുക-എന്ന ഒരർത്ഥ വ്യാഖ്യാനം ഇസ്ലാമിന്റെ കാവൽഭടന്മാരായി അഭിനയിക്കുന്ന ചില പണ്ഡിതന്മാർ അടുത്ത കാലത്ത് നമ്മുടെ നാടുകളിൽ ഈ വാക്യത്തിനു നൽകിക്കാണുന്നു. ഇത് തികച്ചും വാസ്തവവിരുദ്ധമാണെന്നു മാത്രമല്ല, ഇസ്ലാമിന്റെ അടിത്തറക്കുപോലും വിരുദ്ധമായ പല അന്ധവിശ്വാസങ്ങളും, അനാചാരങ്ങളും, ശിർക്കുപരമായ പ്രവർത്തനങ്ങളും ഇതുവഴി അവർ ഇസ്ലാമീകരിക്കുകയും ചെയ്തുവരുന്നു. ഈ തുറയിലുള്ള വാഗ്വാദങ്ങളും, തർക്കവിതർക്കങ്ങളും മുസ്ലിംകൾക്കിടയിൽ നടമാടിക്കൊണ്ടിരിക്കുന്ന കാലമായതുകൊണ്ടും, സത്യാന്വേഷികൾക്ക് സത്യം ഗ്രഹിക്കുവാൻ അധിക വിവരണമൊന്നും ആവശ്യമില്ലാത്തത്കൊണ്ടും ആ ഭാഗത്തേക്ക് നാം ഇവിടെ തിരിയുവാൻ ഉദ്ദേശിക്കുന്നില്ല.

إِنَّ ٱلَّذِينَ كَفَرُواْ لَوۡ أَنَّ لَهُم مَّا فِي ٱلۡأَرۡضِ جَمِيعٗا وَمِثۡلَهُۥ مَعَهُۥ لِيَفۡتَدُواْ بِهِۦ مِنۡ عَذَابِ يَوۡمِ ٱلۡقِيَٰمَةِ مَا تُقُبِّلَ مِنۡهُمۡۖ وَلَهُمۡ عَذَابٌ أَلِيمٞ ﴿٣٩﴾

**﴿39﴾ നിശ്ചയമായും, അവിശ്വസിച്ചവർ, 'ക്വിയാമത്ത്' നാളിലെ ശിക്ഷയിൽ നിന്നു തെണ്ടം നൽ(കി മോചിതരാ)കുവാൻ ഭൂമിയിലുള്ളത് മുഴുവനും, അതോടു കൂടി അതിന്റെ അത്രയും ഉണ്ടായിരുന്നാലും, അതവരിൽ നിന്ന് സ്വീകരിക്കപ്പെടുന്നതല്ല. അവർക്ക് വേദനയേറിയ ശിക്ഷയുമുണ്ടായിരിക്കും.**

يُرِيدُونَ أَن يَخۡرُجُواْ مِنَ ٱلنَّارِ وَمَا هُم بِخَٰرِجِينَ مِنۡهَاۖ وَلَهُمۡ عَذَابٞ مُّقِيمٞ ﴿٤٠﴾

**﴿40﴾ നരകത്തിൽ നിന്ന് പുറത്തു പോകുവാൻ അവർ ഉദ്യമിക്കും; അവർ അതിൽനിന്ന് പുറത്ത് പോകുന്നവരല്ല താനും.**

**അവർക്ക് (മുറിയാതെ) നിലനിൽക്കുന്ന ശിക്ഷയുമുണ്ടായിരിക്കും.**

﴾39﴿ إِنَّ ٱلَّذِينَ كَفَرُوا۟ നിശ്ചയമായും അവിശ്വസിച്ചവർ لَوْ أَنَّ لَهُم അവർക്കുണ്ടായിരുന്നാലും مَّا فِى ٱلْأَرْضِ ഭൂമിയിലുള്ളത് جَمِيعًا മുഴുവൻ وَمِثْلَهُۥ അതുപോലുള്ളതും, അതിന്റെ അത്രയും مَعَهُۥ അതോടുകൂടി لِيَفْتَدُوا۟ അവർ തെണ്ടം നൽകുവാൻ (മോചനം നേടുവാൻ) بِهِۦ അതുകൊണ്ട്, അതിനാൽ مِنْ عَذَابِ ശിക്ഷയിൽ നിന്ന് يَوْمِ ٱلْقِيَـٰمَةِ ഖിയാമത്ത് നാളിലെ مَا تُقُبِّلَ സ്വീകരിക്കപ്പെടുകയില്ല مِنْهُمْ അവരിൽ നിന്ന് وَلَهُمْ അവർക്കുണ്ട്താനും عَذَابٌ ശിക്ഷ أَلِيمٌ വേദനയേറിയ ﴾40﴿ يُرِيدُونَ അവർ ഉദ്ദേശിക്കും, ഉദ്യമിക്കും أَن يَخْرُجُوا۟ അവർ പുറത്തു പോകുവാൻ مِنَ ٱلنَّارِ നരകത്തിൽ നിന്ന് وَمَا هُم അവരല്ല താനും بِخَـٰرِجِينَ പുറത്തുപോകുന്നവർ مِنْهَا അതിൽ നിന്ന് وَلَهُمْ അവർക്കുണ്ട്താനും عَذَابٌ مُّقِيمٌ നിലനിൽക്കുന്ന ശിക്ഷ

---

നബി ﷺ അരുളിച്ചെയ്തതായി അനസ് (റ) പ്രസ്താവിക്കുന്നു: 'നരകക്കാരിൽപെട്ട ഒരു പുരുഷനെ കൊണ്ടുവരപ്പെടും. നിന്റെ കിടപ്പു സ്ഥാനം നിനക്ക് എങ്ങിനെ അനുഭവപ്പെട്ടുവെന്നു അവനോടു ചോദിക്കപ്പെടും. വളരെ മോശപ്പെട്ട കിടപ്പുസ്ഥാനം എന്നു അവൻ പറയും. അപ്പോൾ ഭൂമിയോളം സ്വർണം (നിനക്കുണ്ടായാൽ) നിനക്ക് തെണ്ടം നൽകാമോ എന്നു അവനോടു ചോദിക്കപ്പെടും. എന്റെ റബ്ബേ! അതെ. എന്ന് അവൻ പറയും. അപ്പോൾ അല്ലാഹു പറയും: 'നീ കളവ് പറയുകയാണ്. ഞാൻ നിന്നോട് അതിനെക്കാൾ നിസ്സാരമായ കാര്യമാണ് ആവശ്യപ്പെട്ടത്. എന്നിട്ട് നീ അത് ചെയ്തില്ല'. അങ്ങനെ, അവനെ നരകത്തിലേക്കു കൊണ്ടുപോകുവാൻ കൽപിക്കും (ബു; മു) നരകക്കാരായ അവിശ്വാസികളെപ്പറ്റി മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു: 'ദുഃഖം നിമിത്തം അതിൽ നിന്ന് പുറത്തുപോകുവാൻ അവർ ഉദ്യമിക്കുമ്പോഴൊക്കെയും അവർ അതിലേക്ക് തന്നെ മടക്കപ്പെടും (സൂ:ഹജ്ജ്:22)

وَٱلسَّارِقُ وَٱلسَّارِقَةُ فَٱقْطَعُوٓا۟ أَيْدِيَهُمَا جَزَآءًۢ بِمَا كَسَبَا نَكَـٰلًا مِّنَ ٱللَّهِ ۗ وَٱللَّهُ عَزِيزٌ حَكِيمٌ ﴿٣٨﴾

**﴾41﴿ മോഷ്ടിച്ചവനും, മോഷ്ടിച്ചവളും, അവരുടെ കൈകൾ നിങ്ങൾ മുറിച്ചു കൊള്ളുവിൻ; അവർ പ്രവർത്തിച്ചതിനു (തക്ക) പ്രതിഫലമായിട്ട് -(അതെ) അല്ലാഹുവിൽ നിന്നുള്ള (പാഠം നൽകുന്ന) ഒരു ശിക്ഷയായിട്ട്. അല്ലാഹു പ്രതാപശാലിയാണ്; അഗാധജ്ഞനാണ്.**

فَمَن تَابَ مِنۢ بَعْدِ ظُلْمِهِۦ وَأَصْلَحَ فَإِنَّ ٱللَّهَ يَتُوبُ عَلَيْهِ ۗ

**﴾42﴿ എന്നാൽ ആരെങ്കിലും തന്റെ അക്രമത്തിനു ശേഷം പശ്ചാത്തപിക്കുകയും, നന്നായിത്തീരുകയും ചെയ്താൽ, നിശ്ചയമായും, അല്ലാഹു അവന്റെ മേൽ പശ്ചാത്താപം സ്വീകരിക്കുന്നതാണ്.**

إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿٤٢﴾

നിശ്ചയമായും, അല്ലാഹു വളരെ പൊറുക്കുന്നവനാകുന്നു; കരുണാനിധിയാകുന്നു.

أَلَمْ تَعْلَمْ أَنَّ ٱللَّهَ لَهُۥ مُلْكُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ

《43》 നിനക്കറിഞ്ഞുകൂടേ? അല്ലാഹുവിനാണ് ആകാശങ്ങളുടെയും, ഭൂമിയുടെയും രാജാധിപത്യമുള്ളതെന്ന്!

يُعَذِّبُ مَن يَشَآءُ وَيَغْفِرُ لِمَن يَشَآءُ ۗ

അവൻ ഉദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കും; അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തു കൊടുക്കുകയും ചെയ്യും.

وَٱللَّهُ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٤٣﴾

അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനുമത്രെ.

---

《41》 وَٱلسَّارِقُ മോഷ്ടിച്ചവൻ, കട്ടവൻ وَٱلسَّارِقَةُ മോഷ്ടിച്ചവളും, കട്ടവളും فَٱقْطَعُوٓا നിങ്ങൾ മുറിക്കുവിൻ أَيْدِيَهُمَا അവർ രണ്ടാളുടെയും കൈകൾ جَزَآءً പ്രതിഫലമായിട്ട്, കൂലിയായിട്ട് بِمَا كَسَبَا അവർ സമ്പാദിച്ച (പ്രവർത്തിച്ച)തിന് نَكَٰلًا ഒരു (പാഠമായ) ശിക്ഷയായിട്ട്, കൂലിയായിട്ട് مِّنَ ٱللَّهِ അല്ലാഹുവിൽ നിന്ന് وَٱللَّهُ അല്ലാഹുവാകട്ടെ عَزِيزٌ പ്രതാപശാലിയാണ് حَكِيمٌ അഗാധജ്ഞനാണ് 《42》 فَمَن تَابَ എന്നാൽ ആരെങ്കിലും പശ്ചാത്തപിച്ചാൽ, ആർ മടങ്ങിയോ مِنۢ بَعْدِ ശേഷമായി ظُلْمِهِ തന്റെ അക്രമത്തിന്റെ وَأَصْلَحَ അവൻ നന്നായിത്തീരുകയും, (കർമം) നന്നാക്കുകയും فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു يَتُوبُ عَلَيْهِ അവന്റെ പശ്ചാത്താപം സ്വീകരിക്കും إِنَّ اللَّهَ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَّحِيمٌ കരുണാനിധിയാണ് 《43》 أَلَمْ تَعْلَمْ നീ അറിയുകയില്ലേ, നിനക്കറിഞ്ഞുകൂടേ أَنَّ ٱللَّهَ നിശ്ചയമായും അല്ലാഹു لَهُۥ അവന്നാണ്, അവന്റെതാണ് (എന്ന്) مُلْكُ രാജത്വം, രാജാധിപത്യം ٱلسَّمَـٰوَٰتِ ആകാശങ്ങളുടെ وَٱلْأَرْضِ ഭൂമിയുടെയും يُعَذِّبُ അവൻ ശിക്ഷിക്കും, ശിക്ഷിക്കുന്നു مَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവരെ وَيَغْفِرُ അവൻ പൊറുക്കുകയും ചെയ്യും, ചെയ്യുന്നു لِمَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَٱللَّهُ അല്ലാഹു عَلَىٰ كُلِّ شَىْءٍ എല്ലാ കാര്യത്തിനും, വസ്തുവിനും قَدِيرٌ കഴിവുള്ളവനാണ്

---

പുരുഷനാവട്ടെ സ്ത്രീയാവട്ടെ മോഷ്ടിച്ചാൽ അതിനുള്ള ശിക്ഷാനിയമം കൈമുറിക്കലാണ്. മോഷണക്കുറ്റത്തിനുള്ള ശിക്ഷാനടപടി എന്നതിന് പുറമെ ആ മോഷ്ടാവ് മേലിൽ മോഷണം നടത്താതിരിക്കുവാനും, മറ്റുള്ളവർക്ക് ഒരു പാഠമായിരിക്കുവാനും

അത് ഉപകരിക്കും. മോഷണം നടത്തൽ വളരെ നികൃഷ്ടമായ ഒരു പ്രവൃത്തിയാണെങ്കിലും അത് ചെയ്തശേഷം അതിൽ നിന്ന് ഖേദിച്ചു മടങ്ങുകയും, മേലിൽ നല്ല നടപടി സ്വീകരിച്ചു നന്നായിത്തീരുകയും ചെയ്താൽ അല്ലാഹു പൊറുത്തു കൊടുക്കും. ആകാശഭൂമികളുടെയെല്ലാം ആധിപത്യവും, ഭരണാധികാരവും അല്ലാഹുവിന് മാത്രമാകകൊണ്ട് ആരെയും രക്ഷിക്കുവാനും, ശിക്ഷിക്കുവാനും അവന് അധികാരവും അവകാശവുമുണ്ട്. എല്ലാറ്റിനും അവന് കഴിവും ഉണ്ട്. ശിക്ഷിക്കേണ്ടത് ആരെയാണെന്നും, പൊറുത്തു കൊടുത്തു രക്ഷിക്കേണ്ടത് ആരെയാണെന്നുമൊക്കെ അവൻ തീർച്ചയാക്കുന്നതാണ്. അതിലൊന്നും ആർക്കും ചോദ്യം ചെയ്വാൻ അവകാശമില്ല. അവൻ ഉദ്ദേശിക്കുന്നത് ചെയ്വാൻ അവന് ആരുടെയും സമ്മതമോ സഹായമോ ആവശ്യമില്ല എന്നൊക്കെയാണ് ഈ വചനങ്ങളിലടങ്ങിയ ആശയങ്ങൾ.

അന്യന്റെ ധനം ഗൂഢമായി എടുത്തുകൊണ്ടു പോകുന്നതിനാണ് മോഷണം (سرقة) എന്ന് പൊതുവെ പറയപ്പെടുന്നത്. പക്ഷേ, അതത് വസ്തുക്കൾക്ക് അനുയോജ്യമായ സൂക്ഷിപ്പു സ്ഥാനങ്ങളിൽ നിന്ന് ഗൂഢമായി എടുക്കുമ്പോഴേ അത് നിയമപ്രകാരം മോഷണത്തിൽ പെടുകയുള്ളൂ. അളവിലും തൂക്കത്തിലും കൃത്രിമം നടത്തി അന്യരുടെ അവകാശം വഞ്ചിച്ചെടുക്കുക, പൊതുസ്ഥലങ്ങളിൽ വീണു കിടക്കുന്ന സാധനം എടുത്തുകൊണ്ടു പോകുക മുതലായവക്കൊന്നും ഈ ശിക്ഷാനിയമം ബാധകമല്ല. വഞ്ചിച്ചോ, ഉപായത്തിലോ, ബലം പ്രയോഗിച്ചോ അന്യന്റെ ധനം കൈക്കലാക്കുന്നവന്റെ കൈമുറിക്കേണ്ടതില്ലെന്ന് ഹദീഥിൽ വന്നിട്ടുണ്ട് (ദാ; തി; ന; ജ). ഒരു നിശ്ചിത ശിക്ഷാ നിയമം (حد) വിധിക്കപ്പെട്ടിട്ടില്ലാത്തതും, അതേ സമയത്ത് ഗൗരവപ്പെട്ടതുമായ കേസുകളിൽ കുറ്റത്തിന്റെ സ്വഭാവവും ഗൗരവവും അനുസരിച്ച് യുക്തമായ അച്ചടക്ക നടപടി (تعزير) സ്വീകരിക്കുവാൻ ഭരണ കർത്താക്കൾക്ക് അധികാരം നൽകപ്പെട്ടിട്ടുണ്ട്. ആ അധികാരപരിധിയിൽ അത്തരം കേസുകൾ ഉൾപ്പെടുന്നതാണ്.

മോഷ്ടിക്കപ്പെട്ട വസ്തു എത്ര നിസ്സാരമായിരുന്നാലും കൈമുറിക്കേണ്ടതുണ്ടെന്ന് ചിലർ അഭിപ്രായപ്പെടുന്നു. മോഷ്ടാവിന്റെ കൈമുറിക്കണമെന്നല്ലാതെ ഈ വചനത്തിൽ അതിന് വേറെ ഉപാധികളൊന്നും പറഞ്ഞിട്ടില്ല എന്നാണവർ ന്യായം പറയുന്നത്. ഒരു നബി വചനത്തിൽ ഇപ്രകാരം വന്നിട്ടുമുണ്ട്: 'മോഷ്ടിക്കുന്നവനെ അല്ലാഹു ശപിക്കട്ടെ! ഒരു മുട്ട മോഷ്ടിച്ചിട്ട് കൈ മുറിക്കപ്പെടുന്നു! ഒരു കയർ മോഷ്ടിച്ചിട്ട് കൈമുറിക്കപ്പെടുന്നു!' (ബു). ഈ ഹദീഥും ഇവർ തെളിവായി എടുക്കുന്നു. വാസ്തവത്തിൽ, മറ്റു പല നബി വചനങ്ങളും പരിശോധിച്ചാൽ, ഈ ഹദീഥിന്റെ താൽപര്യം മോഷണക്കുറ്റത്തിന്റെ നിയമപരമായ വിശദീകരണം നൽകലല്ലെന്നും, അതിന്റെ ഹീനതയും അപലപനീയതയും വ്യക്തമാക്കലാണെന്നും കാണാവുന്നതാണ്. മോഷ്ടാവിന്റെ കൈ മുറിക്കേണമെങ്കിൽ മോഷ്ടിക്കപ്പെട്ട വസ്തുവിന്റെ വിലകൂടി പരിഗണിക്കപ്പെടേണ്ടതുണ്ടെന്ന് വ്യക്തമാക്കുന്ന ഒന്നിലധികം ബലപ്പെട്ട ഹദീഥുകൾ നിലവിലുണ്ട്. ഉദാഹരണമായി, നബി ﷺ ഇങ്ങിനെ പറഞ്ഞതായി ആഇശഃ (റ) ഉദ്ധരിക്കുന്നു: 'ഒരു ദീനാറിന്റെ (പൊൻപണത്തിന്റെ) നാലിൽ ഒരംശത്തിലോ, അതിനെക്കാൾ അധികമുള്ളതിലോ അല്ലാതെ കൈ മുറിക്കപ്പെടുകയില്ല' (ബു; മു). അഹ്മദ് (റ)ന്റെ രിവായത്തിൽ 'അതിൽ താഴെയുള്ളതിൽ മുറിച്ചുകൂടാ' എന്ന് കൂടിയുണ്ട്. മൂന്നു ദിർഹം (വെള്ളിപ്പണം) വിലപിടിപ്പുള്ള ഒരു പരിച മോഷ്ടിച്ച കേസിൽ ഒരാളുടെ കൈ മുറിക്കുവാൻ നബി ﷺ കൽപിച്ചിട്ടുണ്ടെന്ന് ഇബ്നു ഉമറും (റ) പ്രസ്താവിച്ചിരിക്കുന്നു (ബു; മു).

ഈ ഹദീഥുകളെയും മറ്റും അടിസ്ഥാനമാക്കിക്കൊണ്ട് മോഷ്ടിക്കപ്പെട്ട വസ്തുവിന്റെ വിലപിടിപ്പു കൂടി പരിഗണിക്കപ്പെടേണ്ടതുണ്ട് എന്നത്രെ ബഹുഭൂരിപക്ഷം പണ്ഡിതന്മാരുടെയും അഭിപ്രായം.

എന്നാൽ ചുരുങ്ങിയത് എത്ര വിലയുള്ള സാധനം മോഷ്ടിച്ചാലാണ് കൈ മുറിക്കപ്പെടേണ്ടത് എന്നുള്ളതിൽ പണ്ഡിതന്മാർക്ക് വ്യത്യസ്തമായ അഭിപ്രായങ്ങളാണുള്ളത്. ഹദീഥുകളെ മനസ്സിലാക്കിയതിലും, പരിചയുടെ വില കണക്കാക്കിയതിലും, രിവായത്തുകൾ തമ്മിൽ കൂട്ടിയോജിപ്പിക്കുന്നതിലും സ്വാഭാവികമായും ഉണ്ടാകുന്ന വ്യത്യസ്ത വീക്ഷണങ്ങളാണതിനു കാരണം. അവയിൽ പ്രധാനമായ രണ്ടഭിപ്രായങ്ങൾ:

(1) ആദ്യത്തെ ഹദീഥിൽ കാണുന്ന പ്രകാരം കാൽ ദീനാറിൽ കുറഞ്ഞ വിലക്കുള്ള വസ്തുക്കളിൽ കൈമുറിക്കൽ ഇല്ലെന്നും,

(2) രണ്ടാമത്തെ ഹദീഥിനെ ആസ്പദമാക്കി മൂന്നു ദിർഹമിന്റെ വിലപിടിപ്പുള്ളതിൽ കൈമുറിക്കാം-അതിന് താഴെയുള്ളതിൽ മുറിച്ചു കൂടാ-എന്നുമാകുന്നു. ചില രിവായത്തുകളുടെ വെളിച്ചത്തിൽ, അക്കാലത്തെ ക്രയവിക്രയ നിലവാരമനുസരിച്ച് കാൽ ദീനാറിന്റെ വിലയും, മൂന്നു ദിർഹമിന്റെ വിലയും, ഏതാണ്ട് സമമായിരുന്നുവെന്നും, അതുകൊണ്ട് പ്രസ്തുത രണ്ടു ഹദീഥുകളുടെയും താൽപര്യം ഒന്നു തന്നെയാണെന്നും ചിലർ പ്രസ്താവിച്ചു കാണാം. അതുകൊണ്ട് പ്രസ്തുത രണ്ടു ഹദീഥുകളുടെയും താൽപര്യം ഒന്നു തന്നെയാണെന്നും ചിലർ പ്രസ്താവിച്ചു കാണാം. ആപേക്ഷികമായി നോക്കുമ്പോൾ കാൽ ദീനാറിന്റെ അഭിപ്രായത്തിനാണ് മുൻഗണന കാണുന്നത്. الله اعلم

വലത്തെ കയ്യിന്റെ കൈപ്പത്തിയും മുഴങ്കയ്യും തമ്മിൽ ബന്ധിക്കുന്ന സന്ധിയിലാണ് കൈമുറിക്കേണ്ടതെന്നുള്ളതിൽ ഭിന്നാഭിപ്രായമില്ല. മുറിച്ച ശേഷം രക്തം കൂടുതൽ ഒഴുകിപ്പോകാതിരിക്കുവാൻ വേണ്ടുന്ന മാർഗം സ്വീകരിക്കേണ്ടതുണ്ട്. മോഷ്ടാവ് പശ്ചാത്തപിച്ചു മടങ്ങിയാൽ പൊറുത്തുകൊടുക്കുമെന്നു പറഞ്ഞതിന്റെ ഉദ്ദേശ്യം ഖേദിച്ചവന്റെ കൈമുറിക്കേണ്ടതില്ല എന്നല്ല. അല്ലാഹുവിങ്കൽ നിന്നുള്ള പരലോക ശിക്ഷ ഒഴിവാകുമെന്നാകുന്നു. കൈ മുറിച്ചാലും മോഷ്ടിക്കപ്പെട്ട വസ്തുവോ, അതില്ലെങ്കിൽ അതിന്റെ വിലയോ ഉടമസ്ഥന് തിരിച്ചു കൊടുക്കുകയും വേണം. ഒരാളുടെ പേരിൽ മോഷണം തെളിഞ്ഞു കഴിഞ്ഞാൽ-ശിക്ഷാനടപടി എടുക്കേണ്ടുന്ന മറ്റു കേസുകളും അങ്ങിനെത്തന്നെ-ശിക്ഷയിൽനിന്ന് പ്രതിയെ ഒഴിവാക്കിവിടുവാൻ ഭരണകർത്താവിനു അധികാരമില്ല. അതിനായി ശുപാർശ നടത്തുന്നതും തെറ്റാകുന്നു. മക്കാ വിജയകാലത്ത് ക്വുറൈശീ ഗോത്രത്തിലെ മഖ്സൂം (مخزوم) കുടുംബത്തിൽപെട്ട ഒരു സ്ത്രീ മോഷണം നടത്തിയപ്പോൾ അവളുടെ കൈമുറിക്കുവാൻ നബി ﷺ കൽപിക്കുകയുണ്ടായി. ക്വുറൈശികൾക്ക് ഇതു വലിയ മനോവേദനയായി. ഒടുക്കം അവർ, നബി ﷺയുടെ പോറ്റുപുത്രനും സ്നേഹഭാജനവുമായ ഉസാമ (റ)യെ നബിയുടെ അടുക്കലേക്കു ശുപാർശക്കയച്ചു. തിരുമേനിയുടെ ഭാവം മാറി. അല്ലാഹുവിന്റെ ശിക്ഷാ നിയമത്തിൽ ശുപാർശക്ക് വന്നിരിക്കുകയാണോ നീ?! എന്ന് പറഞ്ഞുകൊണ്ട് അദ്ദേഹത്തെ ആക്ഷേപിച്ചു. അല്ലാഹുവിന്റെ റസൂലേ, എനിക്കു പാപമോചനം തേടണം എന്നപേക്ഷിച്ചുകൊണ്ട് അദ്ദേഹം മടങ്ങി. അനന്തരം തിരുമേനി ﷺ ഒരു പ്രസംഗം ചെയ്തു. ആ പ്രസംഗത്തിൽ തിരുമേനി ഇങ്ങിനെ പറഞ്ഞു: 'മുൻ സമുദായങ്ങൾ, അവരിലുള്ള

പ്രമാണികൾ മോഷ്ടിച്ചാൽ അവരെ വിട്ടുകളയുകയും, അവരിലുള്ള അബലന്മാർ മോഷ്ടിച്ചാൽ ശിക്ഷാനടപടി നടത്തുകയും ചെയ്തിരുന്നതുകൊണ്ടാണ് അവർ നാശത്തിൽ പതിച്ചത്. അല്ലാഹുവിനെതന്നെയാണ! മുഹമ്മദിന്റെ മകൾ ഫാത്വിമഃ തന്നെ മോഷ്ടിച്ചാലും ഞാൻ അവളുടെ കൈ മുറിക്കുക തന്നെ ചെയ്യും' (ബു; മു). അന്യരുടെ വസ്തുക്കൾ വായ്പ വാങ്ങുകയും പിന്നിടത് നിഷേധിക്കുകയും ചെയ്യുന്നവളായിരുന്നു ആ സ്ത്രീ എന്ന് വേറെ ചില ഹദീഥുകളിൽ വന്നിട്ടുണ്ട്.

ഈ വചനത്തിൽ മോഷണക്കുറ്റത്തിനും, 36-ാം വചനത്തിൽ, അട്ടിമറി, കൊള്ള, കൊല മുതലായ ഭീകരപ്രവർത്തനങ്ങൾക്കും കടുത്ത ശിക്ഷാനിയമം നിശ്ചയിച്ചതിനുള്ള കാരണവും അതിലടങ്ങിയ യുക്തിയും-ചുരുങ്ങിയ വാക്കുകളിലാണെങ്കിലും -അല്ലാഹു ചൂണ്ടിക്കാണിച്ചിട്ടുണ്ട്. മനുഷ്യനെപ്പറ്റിയും , അവന്റെ പ്രകൃതിയെപ്പറ്റിയും, അവന്റെ നന്മയെപ്പറ്റിയുമെല്ലാം മനുഷ്യനെക്കാൾ-അവൻ എത്രതന്നെ പുരോഗമിച്ചാലും ശരി-അധികം അറിയുക അല്ലാഹുവിനാണല്ലോ. ആകയാൽ, അല്ലാഹു ചൂണ്ടിക്കാട്ടിയ കാര്യങ്ങളിലടങ്ങിയ യുക്തിരഹസ്യങ്ങളെപ്പറ്റി ചിന്തിച്ചു മനസ്സിലാക്കുകയും, മനസ്സിലാക്കുവാൻ കഴിയാത്ത ഭാഗം അല്ലാഹുവിന്റെ അറിവിലേക്ക് വിട്ടുകൊടുക്കുകയും ചെയ്‌വാനേ മനുഷ്യന്ന് അർഹതയുള്ളൂ. അതിനപ്പുറം അവകാശപ്പെടുന്നവരിൽ നിന്നുമാത്രമേ ഇസ്‌ലാമിലെ ശിക്ഷാനിയമങ്ങൾ പഴഞ്ചനാണ്, കിരാത നിയമങ്ങളാണ് എന്നിത്യാദി പരിഹാസവും പുച്ഛവും പുറത്ത് വരുകയുള്ളൂ. ഇസ്‌ലാമിന്റെ ശത്രുക്കളിൽനിന്ന് ഇത്തരം വാദങ്ങൾ കേൾക്കുക സ്വാഭാവികം തന്നെ. എന്നാൽ, യൂറോപ്യൻ ചിന്താഗതികളിലും, ആധുനിക ഭൗതിക താല്പര്യങ്ങളിലും മുഴുകിയ ചില മുസ്‌ലിം പണ്ഡിതവേഷധാരികളും ആ വാദഗതിയെ ഏറ്റുപറയുന്നത് കാണാം. പക്ഷേ, അത്രത്തോളം തുറന്നു പറയുവാൻ ധൈര്യപ്പെടാതെ അവയെല്ലാം അക്കാലത്തേക്ക് മാത്രം ബാധകമായ ശിക്ഷകളായിരുന്നുവെന്നും, ഈ പരിഷ്കൃത യുഗത്തിന് യോജിച്ച ശിക്ഷാനടപടികൾ കൈകൊള്ളുകയാണ് ഇപ്പോൾ പ്രായോഗികമെന്നുമൊക്കെ അവർ അതൊന്ന് മയപ്പെടുത്തിപ്പറയുമെന്ന് മാത്രം.

ആരെന്തു പറഞ്ഞാലും ചില യാഥാർത്ഥ്യങ്ങൾ ആർക്കും നിഷേധിക്കുക സാധ്യമല്ല. ഇസ്‌ലാമിലെ ശിക്ഷാ നിയമങ്ങൾ യഥാവിധി നടപ്പിലുണ്ടായിരുന്ന ഏത് കാലത്തും ഏത് ദേശത്തും കൊല, കൊള്ള, കളവ്, വ്യഭിചാരം തുടങ്ങിയ നീചകൃത്യങ്ങൾ മറ്റേത് കാലത്തെയും ദേശത്തെയും അപേക്ഷിച്ചു നാമമാത്രമേ സംഭവിച്ചിട്ടുള്ളൂവെന്നുള്ളതിന് ചരിത്രം സാക്ഷിയാകുന്നു. മുസ്‌ലിം രാഷ്ട്രങ്ങൾ പലതും ലോകത്ത് നിലവിലുണ്ടെങ്കിലും ഇസ്‌ലാമിക ശിക്ഷാനിയമങ്ങൾ കുറേയൊക്കെ നടപ്പിലുള്ള ഏക രാഷ്ട്രം സുഊദി അറേബ്യയത്രെ. ഹിജാസ് അതിന്റെ കീഴിലായിട്ട് അമ്പതിൽപരം കൊല്ലം കഴിഞ്ഞു. അതിനു മുമ്പ് മനുഷ്യജീവനും സ്വത്തിനും ഹിജാസിൽ അനുഭവപ്പെട്ടിരുന്ന അരക്ഷിതാവസ്ഥയും, അതിനു ശേഷമുള്ള അഭയാവസ്ഥയും ഏറെക്കുറെ എല്ലാവർക്കും അറിയാവുന്നതാണ്. ആ രണ്ടവസ്ഥയും അനുഭവിച്ചറിഞ്ഞവർ ഇന്നും ധാരാളമുണ്ട്താനും. ശിക്ഷാനിയമങ്ങൾ എത്രത്തോളം ആധുനീകരിക്കുകയും ലഘൂകരിക്കുകയും ചെയ്യപ്പെടുന്നുവോ അത്രത്തോളം കുറ്റങ്ങളും കുറ്റവാസനകളും വർദ്ധിച്ചുവരുന്നുവെന്നുള്ളത് ഇന്നത്തെ 'പരിഷ്കൃത രാഷ്ട്രങ്ങൾ' തെളിയിച്ചു കഴിഞ്ഞ പരമാർത്ഥമാണ്. അതേ സമയം ഔദ്യോഗികമായ ലിഖിത നിയമങ്ങൾ (അവരുടെ ഭാഷയിൽ) പരിഷ്കൃതവും കാലോചിതവുമാണെങ്കിലും രാഷ്ട്രീയ എതിരാളികൾ പോലെയുള്ള ചിലരുടെ നേരെ അവർ എടുത്തുവരാറുള്ള ശിക്ഷാനടപടികൾ പലതും

കാട്ടാളന്മാർ പോലും ലജ്ജിച്ചു പോകുമാറ് പൈശാചികമായിരിക്കുകയും ചെയ്യും. പരിഷ്കൃത രീതിയിലുള്ള കാരാഗൃഹങ്ങളും പിഴകളുമാണല്ലോ ഇന്നത്തെ പ്രധാന ശിക്ഷാ മുറകൾ. ഏതെങ്കിലും ഒരു കുറ്റത്തിന് ശിക്ഷ അനുഭവിക്കേണ്ടിവന്നവർ അതിനു ശേഷം പിന്നെയും പത്തോ ഇരുപതോ പ്രാവശ്യം അതേ കുറ്റം തന്നെ അഭിമാനത്തോടെ ആവർത്തിക്കുന്നതും, അതേ ശിക്ഷ വീണ്ടും വീണ്ടും അനുഭവിക്കാൻ തയ്യാറാകുന്നതും ഇക്കാലത്ത് ദുർലഭമല്ല. ഒരു കളവു കേസിൽ കൈ മുറിക്കലിനോ, ഒരു വ്യഭിചാരക്കേസിൽ നൂറടിക്കോ വിധേയനായ ഒരാൾ പിന്നീട് ആ കുറ്റം ആവർത്തിക്കുവാൻ മുതിരുമോ?! അത് കണ്ടറിഞ്ഞവർ അതിനുശേഷം ആ കുറ്റം ചെയ്‌വാൻ ഭയപ്പെടാതിരിക്കുമോ?!

36-ാം വചനത്തിൽ ശിക്ഷാനിയമത്തെക്കുറിച്ചു പറഞ്ഞശേഷം ذَٰلِكَ لَهُمْ خِزْيٌ فِي ٱلدُّنْيَا (അത് അവർക്ക് ഇഹത്തിൽ അപമാനമായിരിക്കും) എന്നും, ഈ വചനത്തിൽ ശിക്ഷാനിയമത്തെക്കുറിച്ചു പറഞ്ഞശേഷം جَزَآءًۢ بِمَا كَسَبَا نَكَٰلًا مِّنَ ٱللَّهِ (അവർ പ്രവർത്തിച്ചതിനുള്ള പ്രതിഫലവും അല്ലാഹുവിങ്കൽ നിന്നുള്ള പാഠം നൽകുന്ന ഒരു ശിക്ഷയും) എന്നും അല്ലാഹു പറയുന്നത് എത്ര അർത്ഥഗർഭമാണെന്ന് ആലോചിച്ചു നോക്കുക! ഇസ്‌ലാമിലെ ശിക്ഷാ നിയമങ്ങളെ പഴഞ്ചനെന്നും, കിരാതമെന്നും പറഞ്ഞു അധിക്ഷേപിക്കുകയും, പരിഹസിക്കുകയും, അതോടുകൂടി, കാലാനുസൃതമെന്നും പരിഷ്കൃതമെന്നും അവകാശപ്പെടുന്ന ശിക്ഷാനിയമങ്ങൾ സ്വീകരിക്കുകയും, ഉൽബുദ്ധ രാഷ്ട്രങ്ങളെന്ന് അഭിമാനം കൊള്ളുകയും ചെയ്യുന്ന നാടുകളിൽ ഓരോ മണിക്കൂറിലും-അല്ല, ഓരോ മിനുട്ടിലും സെക്കന്റിലും തന്നെ-നടക്കുന്നത്ര കുറ്റങ്ങളും അക്രമ പ്രവർത്തനങ്ങളും ഇസ്‌ലാമിന്റെ ശിക്ഷാ നിയമങ്ങൾ അനുഷ്ഠിക്കുന്ന നാടുകളിൽ കൊല്ലക്കണക്കിൽ പോലും സംഭവിക്കാറില്ലെന്നുള്ളത്(*) അനിഷേധ്യമായ ഒരു യാഥാർത്ഥ്യമത്രെ. മനുഷ്യൻ എത്ര പുരോഗമിച്ചാലും അവനെപ്പറ്റി അവനെക്കാൾ അറിയുന്നവൻ അല്ലാഹു തന്നെയാണല്ലോ. സമുദായം പുരോഗമിച്ചു സംസ്കാര സമ്പന്നമായിത്തീരുന്നതുവരെ മാത്രമേ ശിക്ഷാ നിയമങ്ങളുടെ ആവശ്യമുള്ളൂ, അതുകൊണ്ട് സ്ഥിരമായ ഒരു ശിക്ഷാ നിയമത്തിന്റെ ആവശ്യമില്ല എന്ന് ചിലർ പറയാറുണ്ട്. കുറ്റകൃത്യങ്ങൾ സംഭവിക്കുമ്പോഴല്ലാതെ ആ നിയമം നടപ്പിൽ വരുത്തേണ്ടുന്ന ആവശ്യമില്ലെന്നുള്ളത് ശരി തന്നെ. എന്നാലും വല്ലപ്പോഴും അത് സംഭവിക്കുന്ന പക്ഷം, അപ്പോൾ എടുക്കേണ്ടുന്ന നടപടി എന്താണെന്ന് നേരത്തെക്കൂട്ടി നിർണയിച്ചു രേഖപ്പെടുത്തി വെക്കാതെ അതിന് നിവൃത്തിയില്ലല്ലോ.

***(*) അമേരിക്കയിൽ ഓരോ 39 മിനുട്ടിലും ഓരോ വധവും, ഓരോ 17 മിനുട്ടിലും ഓരോ ബലാൽസംഗവും, ഓരോ 41 സെക്കന്റിലും ഓരോ കാർമോഷണവും, ഓരോ 17 സെക്കന്റിലും ഓരോ കവർച്ചയും നടമാടുന്നതായി പ്രസിദ്ധ പത്രമായ ടൈംസിന്റെ ഒരു സ്ഥിതി വിവരക്കണക്ക് ഉദ്ധരിച്ചുകൊണ്ട് 1972 ഡിസംബർ മാസത്തിൽ പ്രസിദ്ധീകരിക്കപ്പെട്ട ഒരു ലഘുലേഖയിൽ ഒരു റിപ്പോർട്ട് കാണുകയുണ്ടായി. അതേ സമയത്ത് കഴിഞ്ഞ ഒരു വർഷം ഞങ്ങളുടെ നാട്ടിൽ ഒരൊറ്റ കൊലപാതകവും ഉണ്ടായിട്ടില്ലെന്ന് സുഊദി അറേബ്യയിലെ അന്നത്തെ നീതിന്യായ മന്ത്രി പ്രസ്താവിച്ചതായി അൽമദീന പത്രത്തിൽനിന്ന് ഉദ്ധരിച്ചുകൊണ്ടുള്ള ഒരു ലഘുലേഖയിൽ പ്രസ്താവിച്ചിരിക്കുന്നു. 1979 ഒക്ടോബർ മാസത്തിൽ പുറത്തുവന്ന ഒരു മാസികയിൽ, 1979 ജൂലായ് ആഗസ്റ്റ് ലക്കം യങ്ങ് മുസ്‌ലിം ഡയ്ജസ്റ്റ് മാസികയിൽ നിന്ന് ഉദ്ധരിച്ചുകൊണ്ടുള്ള ഒരു ലേഖനത്തിൽ, പരിഷ്കൃത നിയമങ്ങൾ നടപ്പിലുള്ള***

۞ يَـٰٓأَيُّهَا ٱلرَّسُولُ لَا يَحْزُنكَ ٱلَّذِينَ يُسَـٰرِعُونَ فِى ٱلْكُفْرِ مِنَ ٱلَّذِينَ قَالُوٓا۟ ءَامَنَّا بِأَفْوَٰهِهِمْ وَلَمْ تُؤْمِن قُلُوبُهُمْ ۛ وَمِنَ ٱلَّذِينَ هَادُوا۟ ۛ

﴿44﴾ ഹേ, റസൂലേ, അവിശ്വാസത്തിൽ (പതിക്കുവാൻ) ധൃതികൂട്ടിക്കൊണ്ടിരിക്കുന്നവർ നിന്നെ വ്യസനിപ്പിക്കാതിരുന്നുകൊള്ളട്ടെ, (അതെ) തങ്ങളുടെ വായകൾകൊണ്ട് 'ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു'വെന്ന് പറയുകയും, തങ്ങളുടെ ഹൃദയങ്ങൾ വിശ്വസിക്കാതിരിക്കുകയും ചെയ്തവരിൽ നിന്നും; യഹൂദരായിട്ടുള്ളവരിൽ നിന്നും (അവിശ്വാസത്തിൽ പതിക്കുവാൻ ധൃതികൂട്ടുന്നവർ).

---

*രാഷ്ട്രങ്ങളായി കരുതപ്പെടുന്ന കാനഡ, പശ്ചിമ ജർമനി, ഫ്രാൻസ്, എന്നീ രാജ്യങ്ങളിൽ ഓരോ പത്ത് ലക്ഷം ആളുകളിൽ (ക്രമപ്രകാരം) 75,000വും 43,000വും 32,000വും കുറ്റവാളികൾ ഉള്ളപ്പോൾ, സുഊദി അറേബ്യയിൽ പത്തു ലക്ഷത്തിൽ 22 പേർ മാത്രമാണ് കുറ്റവാളികളുള്ളതെന്നും പ്രസ്താവിച്ചിരിക്കുന്നു.*

*1979 ഡിസംബർ മാസത്തിൽ പ്രസിദ്ധീകരിക്കപ്പെട്ട 'റാബിത്വത്തുൽ ആലമിൽ ഇസ്‌ലാമി' മാസികയുടെ ഒരു വിശേഷാൽ പതിപ്പിൽ സുഊദി ഗവർമെണ്ടിന്റെ അഭ്യന്തരമന്ത്രി നായിഫുബ്നു അബ്ദിൽ അസീസിന്റെ ഒരു പ്രസംഗം ഉദ്ധരിച്ചതിന്റെ പ്രസക്തഭാഗം ഇങ്ങിനെ സംഗ്രഹിക്കാം: 'ഞങ്ങളുടെ രാജ്യത്ത് വ്യഭിചാരം, കളവ്, മദ്യപാനം, കൊല മുതലായവ തെളിഞ്ഞാൽ ഞങ്ങൾ, അടി, കൈമുറിക്കൽ, കല്ലേറുപോലെയുള്ള ഇസ്‌ലാമിലെ ശിക്ഷ നൽകുന്നുവെന്ന് നിങ്ങൾക്കറിയാം. പക്ഷേ, ഞാൻ നിങ്ങളോടു ഉറപ്പിച്ചു പറയുന്നു: ഈ രാഷ്ട്രത്തിൽ കൊല്ലങ്ങളോളം തന്നെ വ്യഭിചാരക്കുറ്റം ഉണ്ടായതായി രേഖപ്പെടാറില്ല. ഒന്നോ രണ്ടോ കൊല്ലം കൂടുമ്പോൾ മാത്രം ഒന്ന് അല്ലെങ്കിൽ രണ്ട് മോഷണം ഉണ്ടായെന്നു വരും. അതേ സമയത്ത് പരിഷ്കൃത രാഷ്ട്രങ്ങളിൽ ധനത്തിനുവേണ്ടി, സമാധാന സംരക്ഷകരായ ആളുകളോട് (പോലീസിനോടും പട്ടാളത്തോടും) ഏറ്റു മുട്ടിയ കാരണത്താൽ കൈ മുറിഞ്ഞവരുടെയും, അംഗഭംഗം വന്നവരുടെയും കണക്കെടുക്കുന്ന പക്ഷം, ഞങ്ങളുടെ നാട്ടിൽ ശിക്ഷാനിയമ പ്രകാരം കൈമുറിഞ്ഞവരുടെ എത്രയോ ഇരട്ടികളായിരിക്കും ആ സംഖ്യ. അല്ലാഹുവിനു സ്തുതി!.*

*1981 മാർച്ച് 25ലെ ഒരു ദിനപത്രത്തിൽ കണ്ട ഒരു റിപ്പോർട്ടിൽ വായിച്ചതിന്റെ ചുരുക്കം കൂടി ഉദ്ധരിക്കാം: അമേരിക്കയിൽ 30 സെക്കന്റിൽ ഓരോ കൊലപാതകവും, 3 സെക്കന്റിൽ ഓരോ കവർച്ചയും കഴിഞ്ഞ വർഷത്തിൽ നടന്നു. അവിടെ പ്രതിവർഷം പത്തു ലക്ഷം തോക്കുകൾ വിൽക്കപ്പെടുന്നു. യു.എസ്. ഫെഡറൽ അന്വേഷണ ബ്യൂറോ വെളിപ്പെടുത്തിയതാണിത്. പ്രസിദ്ധ 'ടൈം' വാരികയുടെ ഒരു സർവ്വേ വിവരം 1-4-81ലെ മലയാള മനോരമ ദിനപ്പത്രം ഉദ്ധരിച്ചതിൽ 24 മിനുട്ടിൽ ഒരു കൊലയും 10 സെക്കന്റിൽ ഒരു കൊള്ളയും 7 മിനുട്ടിൽ ഒരു സ്ത്രീ ബലാൽക്കാരവും അമേരിക്കയിൽ നടന്നു വരുന്നതായി ഉദ്ധരിച്ചിരിക്കുന്നു. അവസാനം പത്രം പറയുന്നു: 'ഏറ്റവും പരിഷ്കൃത രാജ്യം. പക്ഷേ, കുറ്റകൃത്യങ്ങളുടെ പറുദീസ; അതാണ് ഇന്ന് അമേരിക്ക'.*

| | |
|---|---|
| سَمَّٰعُونَ لِلْكَذِبِ سَمَّٰعُونَ لِقَوْمٍ ءَاخَرِينَ لَمْ يَأْتُوكَ ۖ | വ്യാജത്തിലേക്ക് ചെവികൊടുത്തുകൊണ്ടിരിക്കുന്നവർ! നിന്റെ അടുക്കൽ വന്നിട്ടില്ലാത്ത വേറെ ചില ജനങ്ങളിലേക്ക് ചെവികൊടുത്തുകൊണ്ടിരിക്കുന്നവർ! |
| يُحَرِّفُونَ ٱلْكَلِمَ مِنۢ بَعْدِ مَوَاضِعِهِۦ ۖ يَقُولُونَ إِنْ أُوتِيتُمْ هَٰذَا فَخُذُوهُ وَإِن لَّمْ تُؤْتَوْهُ فَٱحْذَرُوا۟ ۚ | വാക്കുകളെ അതിന്റെ സ്ഥാന (നിർണയ)ങ്ങൾക്ക് ശേഷം അവർ മാറ്റം വരുത്തുന്നു. അവർ പറയുന്നു: 'നിങ്ങൾക്ക് ഇത് [ഈ മാറ്റം വരുത്തിയത്] നൽകപ്പെട്ടെങ്കിൽ നിങ്ങളത് സ്വീകരിച്ചുകൊള്ളുവിൻ; ഇത് നൽകപ്പെട്ടില്ലെങ്കിൽ നിങ്ങൾ കാത്തുകൊള്ളുകയും ചെയ്യുക. |
| وَمَن يُرِدِ ٱللَّهُ فِتْنَتَهُۥ فَلَن تَمْلِكَ لَهُۥ مِنَ ٱللَّهِ شَيْـًٔا ۚ | ഏതൊരുവനെ അല്ലാഹു പരീക്ഷണത്തിന് ഉദ്ദേശിക്കുന്നുവോ, അവന് വേണ്ടി അല്ലാഹുവിങ്കൽ നിന്ന് യാതൊന്നും (തന്നെ) നീ സ്വാധീനമാക്കുകയില്ല തന്നെ. |
| أُو۟لَٰٓئِكَ ٱلَّذِينَ لَمْ يُرِدِ ٱللَّهُ أَن يُطَهِّرَ قُلُوبَهُمْ ۚ لَهُمْ فِى ٱلدُّنْيَا خِزْىٌ ۖ | അക്കൂട്ടർ-അവരുടെ ഹൃദയങ്ങളെ ശുദ്ധീകരിക്കുവാൻ അല്ലാഹു ഉദ്ദേശിച്ചിട്ടില്ലാത്തവരത്രെ. അവർക്ക് ഇഹത്തിൽ അപമാനമുണ്ടായിരിക്കും. |
| وَلَهُمْ فِى ٱلْـَٔاخِرَةِ عَذَابٌ عَظِيمٌ ﴿٤١﴾ | അവർക്ക് പരലോകത്തിൽ വമ്പിച്ച ശിക്ഷയുമുണ്ടായിരിക്കും. |

---

﴾44﴿ يَٰٓأَيُّهَا ٱلرَّسُولُ ഹേ റസൂലേ لَا يَحْزُنكَ നിന്നെ വ്യസനിപ്പിക്കാതിരിക്കട്ടെ, വ്യസനിപ്പിക്കരുത് ٱلَّذِينَ യാതൊരു കൂട്ടർ يُسَٰرِعُونَ ധൃതികൂട്ടുന്ന, ബദ്ധപ്പാടു കാണിച്ചു വരുന്ന فِى ٱلْكُفْرِ അവിശ്വാസത്തിൽ(പതിക്കുവാൻ) مِنَ ٱلَّذِينَ യാതൊരുത്തരിൽ നിന്ന് قَالُوٓا۟ പറഞ്ഞ ءَامَنَّا ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു بِأَفْوَٰهِهِمْ അവരുടെ വായകൾ കൊണ്ട്

وَلَمْ تُؤْمِن യാതൊരുവ وَمِنَ ٱلَّذِينَ വിശ്വസിച്ചിട്ടുമില്ല قُلُوبُهُمْ അവരുടെ ഹൃദയങ്ങൾ രിൽ നിന്നും هَادُوا യഹൂദികളായ سَمَّٰعُونَ അധികം കേൾക്കുന്നവർ, ചെവി കൊടുത്തു കൊണ്ടിരിക്കുന്നവർ لِلْكَذِبِ വ്യാജത്തിന്, കളവിലേക്ക്, വ്യാജത്തിനുവേണ്ടി سَمَّٰعُونَ കേൾക്കുന്ന (ചെവികൊടുക്കുന്ന)വർ لِقَوْمٍ ഒരു ജനതയെ, ജനങ്ങളിലേ ക്ക്, ജനതക്കുവേണ്ടി ءَاخَرِينَ വേറെയുള്ള, മറ്റു لَمْ يَأْتُوكَ അവർ നിന്റെ അടുക്കൽ വന്നിട്ടില്ല يُحَرِّفُونَ അവർ മാറ്റം വരുത്തുന്നു ٱلْكَلِمَ വാക്കുകളെ مِنۢ بَعْدِ ശേഷം مَوَاضِعِهِۦ അതിന്റെ സ്ഥാനങ്ങൾക്ക് يَقُولُونَ അവർ പറയും إِنْ أُوتِيتُمْ നിങ്ങൾക്ക് നൽകപ്പെ ട്ടുവെങ്കിൽ هَٰذَا ഇത് فَخُذُوهُ എന്നാലത് നിങ്ങൾ സ്വീകരിക്കുവിൻ, എടുക്കുവിൻ وَإِن لَّمْ تُؤْتَوْهُ ഇത് നിങ്ങൾക്ക് നൽകപ്പെട്ടില്ലെങ്കിലോ فَٱحْذَرُوا۟ നിങ്ങൾ കാത്തു (ജാഗ്രത വെച്ചു) കൊള്ളുവിൻ وَمَن ആർ, ഏതൊരുവൻ يُرِدِ ٱللَّهُ അല്ലാഹു ഉദ്ദേശിക്കുന്നതായാൽ فِتْنَتَهُۥ അവനെ പരീക്ഷണത്തിന്, കുഴപ്പത്തിന് فَلَن تَمْلِكَ എന്നാൽ നീ സ്വാധീനമാക്കുക (നിനക്ക് കഴിയുക)യേ ഇല്ല لَهُۥ അവന് വേണ്ടി مِنَ ٱللَّهِ അല്ലാഹുവിൽ നിന്ന് شَيْـًٔا യാതൊന്നും, ഒരു കാര്യത്തിനും أُو۟لَٰٓئِكَ അക്കൂട്ടർ ٱلَّذِينَ യാതൊരുവരത്രെ لَمْ يُرِدِ ٱللَّهُ അല്ലാഹു ഉദ്ദേശിച്ചിട്ടില്ല أَن يُطَهِّرَ അവൻ ശുദ്ധിയാക്കുവാൻ قُلُوبَهُمْ അവ രുടെ ഹൃദയങ്ങളെ لَهُمْ അവർക്കുണ്ട് فِى ٱلدُّنْيَا ഇഹത്തിൽ خِزْىٌ അപമാനം, എളിമ وَلَهُمْ അവർക്കുണ്ട്താനും فِى ٱلْـَٔاخِرَةِ പരലോകത്തിൽ عَذَابٌ ശിക്ഷ عَظِيمٌ വമ്പിച്ച

سَمَّٰعُونَ لِلْكَذِبِ أَكَّٰلُونَ لِلسُّحْتِ فَإِن جَآءُوكَ فَٱحْكُم بَيْنَهُمْ أَوْ أَعْرِضْ عَنْهُمْ وَإِن تُعْرِضْ عَنْهُمْ فَلَن يَضُرُّوكَ شَيْـًٔا وَإِنْ حَكَمْتَ فَٱحْكُم بَيْنَهُم بِٱلْقِسْطِ إِنَّ ٱللَّهَ يُحِبُّ ٱلْمُقْسِطِينَ ﴿٤٥﴾

**《45》 വ്യാജത്തിന് ചെവികൊടുത്തുകൊണ്ടിരിക്കുന്നവർ! നിഷിദ്ധ (ധന)ത്തെ തിന്നുകൊണ്ടിരിക്കുന്നവർ! എന്നാൽ, അവർ നിന്റെ അടുക്കൽ വരുന്ന പക്ഷം, നീ അവർക്കിടയിൽ വിധിച്ചു കൊള്ളുക, അല്ലെങ്കിൽ അവരിൽ നിന്ന് തിരിഞ്ഞു കളയുക, നീ അവരിൽ നിന്ന്തിരിഞ്ഞു കളയുന്ന പക്ഷം, അവർ നിനക്ക് യാതൊരു ഉപദ്രവവും വരുത്തുന്നതേയല്ല.**

**നീ വിധിക്കുകയാണെങ്കിലോ, നീതി മുറയനുസരിച്ചു അവർക്കിടയിൽ നീ വിധിക്കുകയും ചെയ്യുക. നിശ്ചയമായും, നീതിമുറ പാലിക്കുന്നവരെ അല്ലാഹു സ്നേഹിക്കുന്നതാണ്.**

《45》 سَمَّٰعُونَ (ധാരാളം) കേൾക്കുന്നവർ, ചെവി കൊടുക്കുന്നവർ لِلْكَذِبِ വ്യാജത്തിന്, വ്യാജത്തിനു വേണ്ടി أَكَّٰلُونَ തീറ്റക്കാർ, തിന്നുകൊണ്ടിരിക്കുന്നവർ لِلسُّحْتِ

ഹറാമിനെ, നിഷിദ്ധത്തെ فَإِن جَآءُوكَ എന്നാലവർ നിന്റെ അടുക്കൽ വന്നെങ്കിൽ فَٱحۡكُم എന്നാൽ നീ വിധിക്കുക بَيۡنَهُمۡ അവർക്കിടയിൽ أَوۡ أَعۡرِضۡ അല്ലെങ്കിൽ, നീ തിരിഞ്ഞു കളയുക, അവഗണിക്കുക عَنۡهُمۡ അവരിൽ നിന്ന്, അവരെപ്പറ്റി وَإِن تُعۡرِضۡ നീ തിരിഞ്ഞു കളയുന്ന പക്ഷം عَنۡهُمۡ അവരിൽ നിന്ന് فَلَن يَضُرُّوكَ അവർ നിനക്ക് ഉപദ്രവം വരുത്തുന്നതേയല്ല, നിന്നെ ഉപദ്രവിക്കയില്ലതന്നെ شَيۡـًٔا യാതൊന്നും وَإِنۡ حَكَمۡتَ നീ വിധിച്ചുവെങ്കിലോ فَٱحۡكُم بَيۡنَهُم എന്നാലവർക്കിടയിൽ നീ വിധിക്കുക بِٱلۡقِسۡطِ നീതി മുറയനുസരിച്ച്, നീതികൊണ്ട് إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു يُحِبُّ അവൻ സ്നേഹിക്കുന്നു, ഇഷ്ടപ്പെടും ٱلۡمُقۡسِطِينَ നീതിമുറ പാലിക്കുന്നവരെ

---

وَكَيۡفَ يُحَكِّمُونَكَ وَعِندَهُمُ ٱلتَّوۡرَىٰةُ فِيهَا حُكۡمُ ٱللَّهِ ثُمَّ يَتَوَلَّوۡنَ مِنۢ بَعۡدِ ذَٰلِكَۚ وَمَآ أُوْلَـٰٓئِكَ بِٱلۡمُؤۡمِنِينَ ﴿٤٣﴾

**﴾46﴿ നിന്നെ എങ്ങിനെ അവർ വിധികർത്താവാക്കും-അവരുടെ പക്കൽ തൗറാത്തുണ്ടായിരിക്കെ?! (അതെ) അല്ലാഹുവിന്റെ വിധി അതിലുണ്ട്; പിന്നെ(യും) അതിനുശേഷം അവർ തിരിഞ്ഞു പോകുന്നു (എന്നിരിക്കെ)!**

**അക്കൂട്ടർ, വിശ്വാസികളേ അല്ല.**

---

﴾46﴿ وَكَيۡفَ എങ്ങിനെ يُحَكِّمُونَكَ നിന്നെ അവർ വിധികർത്താവാക്കും وَعِندَهُمُ അവരുടെ പക്കലിരിക്കെ, അവരുടെ അടുക്കലുണ്ടല്ലോ ٱلتَّوۡرَىٰةُ തൗറാത്ത് فِيهَا അതിലുണ്ട് حُكۡمُ ٱللَّهِ അല്ലാഹുവിന്റെ വിധി ثُمَّ يَتَوَلَّوۡنَ പിന്നെ അവർ തിരിഞ്ഞു പോകുന്നു مِنۢ بَعۡدِ ذَٰلِكَ അതിനു ശേഷം وَمَآ أُوْلَـٰٓئِكَ അക്കൂട്ടരല്ല بِٱلۡمُؤۡمِنِينَ വിശ്വാസികൾ

---

തന്നിഷ്ടത്തിനും, കാര്യലാഭങ്ങൾക്കുംവേണ്ടി അല്ലാഹുവിന്റെയും റസൂലിന്റെയും കൽപനകളെ ധിക്കരിച്ചും, മതനിയമങ്ങളെ മാറ്റിമറിച്ചും വരുന്ന യഹൂദികളും, അവരുടെ ചാരന്മാരും അനുഭാവികളുമായി വർത്തിക്കുന്ന കപടവിശ്വാസികളും അവിശ്വാസത്തിന്റെ അഗാധതയിലേക്ക് ദ്രുതഗമനം ചെയ്തും കൊണ്ടിരിക്കുകയാണ്. അതു കണ്ട് നബി ﷺ വ്യസനിക്കേണ്ടതില്ല. അവരെകൊണ്ടുള്ള ശല്യം അല്ലാഹു തീർത്തു തരുന്നതാണ് എന്ന് അല്ലാഹു നബി ﷺയെ സമാധാനിപ്പിക്കുന്നു. ഈ വചനങ്ങളുടെ അവതരണത്തിന് ആസ്പദമായ ഒരു സംഭവം ബുഖാരീ, മുസ്‌ലിം (റ) മുതലായവർ ഒന്നിലധികം മാർഗങ്ങളിൽ കൂടി ഉദ്ധരിച്ചിരിക്കുന്നു. ഈ വചനങ്ങളിലെ ഉള്ളടക്കം ഗ്രഹിക്കുവാൻ ഉതകുന്ന ആ സംഭവം ഇതാണ്:-

'യഹൂദികളിൽ ഒരു പുരുഷനും സ്ത്രീയും വ്യഭിചാരം ചെയ്തു. വ്യഭിചാരം ചെയ്തവരെ എറിഞ്ഞുകൊല്ലുവാനാണ് തൗറാത്തിലെ വിധി എങ്കിലും ആ വിധിക്കു പകരം അവർ മറ്റൊരു വിധി നിർമിച്ചു നടപ്പിൽവരുത്തുകയാണ് ചെയ്തിരുന്നത്. ചമ്മട്ടി കൊണ്ട് അടിക്കുക, മുഖത്തു ചൂടു കുത്തുക (തീ പൊള്ളിക്കുക), കഴുതപ്പുറത്ത് തിരിച്ചിരുത്തി അങ്ങാടി ചുറ്റിച്ചു അപമാനിക്കുക എന്നൊക്കെയാണ്. ഈ രണ്ടാളെപ്പറ്റി എന്ത് ശിക്ഷ

കൈക്കൊള്ളണമെന്ന് തീരുമാനിക്കുവാൻ അവർ നബി ﷺ യുടെ അടുക്കലേക്കു ആള യച്ചു. അനുകൂലമായ വിധി കിട്ടിയാൽ അതു സ്വീകരിക്കാം. ഒരു പ്രവാചകന്റെ വിധി കിട്ടിയെന്ന് തൃപ്തി അടയുകയും ചെയ്യാം. ഇല്ലാത്തപക്ഷം, നബി ﷺ യുടെ വിധി തങ്ങൾക്ക് ബാധകമല്ലെന്ന് പറഞ്ഞു തള്ളിക്കളയുകയും ചെയ്യാം. ഇതായിരുന്നു അവ രുടെ ലക്ഷ്യം. തൗറാത്തിന്റെ നിയമമനുസരിച്ച് എറിഞ്ഞു കൊല്ലുവാൻ തന്നെയാണ് നബി ﷺ വിധിച്ചത്. തൗറാത്തിൽ അങ്ങിനെ വിധിയില്ലെന്ന് യഹൂദികൾ വാദിച്ചു. ഉണ്ടെന്നു അബ്ദുല്ലാഹിബ്നുസലാമും (റ) പറഞ്ഞു. അദ്ദേഹം മുമ്പ് യഹൂദ പണ്ഡി തനായിരുന്നുവല്ലോ. തിരുമേനി ﷺ അവരോട് തൗറാത്ത് കൊണ്ടു വരുവാൻ കല്പി ച്ചു. അവരുടെ കൂട്ടത്തിൽ ഏറ്റവും വലിയ പണ്ഡിതനായിരുന്ന ഒരാൾ-ഇബ്നുസ്വൂരി യാ-തൗറാത്തെടുത്തു ആ വിഷയത്തെ സംബന്ധിച്ച ഭാഗം വായിച്ചു. ഇടക്ക് ഒരു സ്ഥല ത്തെത്തിയപ്പോൾ അവൻ അവിടെ കൈവെച്ച് അതിനപ്പുറം വായിക്കുകയായി. തിരു മേനി അവനോട് കൈപൊക്കുവാൻ ആവശ്യപ്പെട്ടു. നോക്കുമ്പോൾ എറിഞ്ഞു കൊല്ലു വാൻ കൽപിക്കുന്ന സൂക്തമായിരുന്നു അത്.(*) അങ്ങനെ, തൗറാത്തിന്റെ നിയമമനു സരിച്ചു ആ പുരുഷനെയും സ്ത്രീയെയും എറിഞ്ഞുകൊന്നു'. ചില രിവായത്തുക ളിൽ ഇങ്ങിനെയും കൂടിയുണ്ട്: 'തൗറാത്തിലെ വിധി തങ്ങൾ പറയും പ്രകാരമാണെന്നു പറഞ്ഞപ്പോൾ, കൂട്ടത്തിൽ മൗനമവലംബിച്ചു നിന്നിരുന്ന ഒരാളോട് അല്ലാഹുവിനെ മുൻനിറുത്തി സത്യം തുറന്നു പറയുവാൻ നബി ﷺ ആവശ്യപ്പെട്ടു. അങ്ങനെ, അയാൾ സത്യം തുറന്നു പറഞ്ഞു. എറിഞ്ഞു കൊല്ലണമെന്ന് തൗറാത്തിലുണ്ടെന്നും, കുലീന കുടുംബത്തിൽപെട്ട ചിലർക്കുവേണ്ടി ഞങ്ങൾ അതിൽ വിട്ടുവീഴ്ചചെയ്യുകയും, ക്രമേണ അതൊരു അംഗീകൃത നടപടിയായി സ്വീകരിക്കയുമാണ് ഉണ്ടായിട്ടുള്ളതെന്നും അയാൾ വ്യക്തമാക്കി'. ഇതാണാ സംഭവം.

ഉന്നത വർഗത്തിൽ പെട്ടവർ കൊലക്കുറ്റം ചെയ്താൽ പ്രതികാര നടപടിയിൽ ഇളവനുവദിച്ചുകൊണ്ടും, സാധാരണക്കാർ കൊലചെയ്താൽ പൂർണമായ നടപടി സ്വീകരിച്ചുകൊണ്ടും തീരുമാനമെടുക്കലും യഹൂദികളുടെ പതിവായിരുന്നുവെന്നും, ഒരു സംഭവത്തിൽ കക്ഷികൾ തമ്മിലുണ്ടായ വഴക്കിനെത്തുടർന്നു അവർ നബി ﷺ യുടെ തീരുമാനത്തിന് വെക്കുവാൻ നിശ്ചയിച്ചുവെന്നും, ആ സന്ദർഭത്തിലാണ് ഈ വചനങ്ങൾ അവതരിച്ചതെന്നും വേറെ ചില ഹദീഥുകളിലും വന്നിരിക്കുന്നു. 48-ാം വചനത്തിലെ ഉള്ളടക്കം ഇതിനോട് കൂടുതൽ യോജിക്കുന്നതായും ചൂണ്ടിക്കാട്ടപ്പെടു ന്നു. ഇബ്നു കഥീർ (റ) പ്രസ്താവിച്ചതുപോലെ, ഒന്നിലധികം സംഭവങ്ങളെ തുടർന്ന് അവതരിച്ചതാകുന്നതിനും വിരോധമില്ലല്ലോ. الله اعلم

سَمَّٰعُونَ لِلْكَذِبِ എന്ന വാക്കിന് പരിഭാഷയിൽ കണ്ടതുപോലെ, 'വ്യാജത്തി ലേക്കു ചെവികൊടുക്കുന്നവർ' എന്നും 'വ്യാജത്തിനുവേണ്ടി ചെവി കൊടുക്കുന്നവർ' എന്നും അർത്ഥം വരാം. കള്ളവാർത്തകൾ കേൾക്കുകയും, പ്രചരിപ്പിക്കുകയും ചെയ്യു ന്നതിൽ അവർക്ക് വലിയ താൽപര്യമാണെന്നായിരിക്കും ആദ്യത്തെ അർത്ഥപ്രകാരം അതിന്റെ സാരം. രണ്ടാമത്തെ അർത്ഥപ്രകാരം എന്തെങ്കിലും ഹേതു കിട്ടി കളവ്

***(*) ആവർത്തന പുസ്തകം അധ്യായം 22; സൂക്തം 21-26 ബൈബ്ളിൽ ഈ നിയമം ഇന്നും കാണാവുന്നതാണ്.***

പറഞ്ഞു പരത്തുവാൻ വേണ്ടിയാണവർ നബി ﷺ യുടെ അടുക്കൽ വന്നു വല്ലതും കേൾക്കുന്നത് എന്നും സാരമായിരിക്കും. سَمَّٰعُونَ لِقَوۡمٍ ءَاخَرِينَ എന്ന വാക്കിനും അതുപോലെ, 'മറ്റൊരു ജനതയിലേക്ക് ചെവി കൊടുക്കുന്നവർ' എന്നും, 'മറ്റൊരു ജന തക്കുവേണ്ടി ചെവികൊടുക്കുന്നവർ' എന്നും അർത്ഥം ആകാവുന്നതാണ്. നബി ﷺ യുടെ വാക്കുകളിലേക്കല്ല-മറ്റൊരു കൂട്ടരുടെ വാക്കുകളിലേക്കാണ്-അവരുടെ ശ്രദ്ധ എന്ന് ഒന്നാമത്തേതിനും, മറ്റൊരു ജനതയുടെ ആവശ്യാർത്ഥമാണ്-അവർക്ക് ആരോ പണങ്ങൾ ഉന്നയിക്കുവാൻ വല്ല പഴുതും ഉണ്ടാക്കിക്കൊടുക്കുവാൻ വേണ്ടിയാണ്-അ വർ നബി ﷺ യുടെ അടുക്കൽ ചെന്നു ചെവിയോർക്കുന്നത് എന്ന് രണ്ടാമത്തേതിനും സാരം നൽകപ്പെടുന്നു. ക്വുർആൻ വ്യാഖ്യാതാക്കളിൽ രണ്ടർത്ഥങ്ങളും സ്വീകരിച്ചവ രുണ്ട്. 'മറ്റൊരു ജനത' കൊണ്ടുദ്ദേശ്യം, അഹങ്കാരം നിമിത്തം നബി ﷺ യുടെ അടു ക്കൽ വരാതെ അകലെ നിന്ന് കുത്തിത്തിരിപ്പു നടത്തുന്ന യഹൂദികളാകുന്നു. ഇതു സൂചിപ്പിച്ചുകൊണ്ടാണ് لَمۡ يَأۡتُوكَ (നിന്റെ അടുക്കൽ വന്നിട്ടില്ലാത്ത) എന്ന് അവരെ വിശേഷിപ്പിച്ചത്. 'ചെവി കൊടുക്കുന്നവർ' എന്ന് മാത്രമല്ല, ചെവി കൊടുക്കൽ പതി വാക്കിയവർ, താൽപര്യപൂർവ്വം കേൾക്കാറുള്ളവർ' എന്നിങ്ങനെയുള്ള അർത്ഥം കൂടി അന്തർഭവിച്ചിട്ടുള്ളതാണ് سَمَّٰعُونَ (സമ്മാഊന) എന്ന വാക്കിന്റെ രൂപം. അതു പോലെത്തന്നെയാണ് أَكَّٰلُونَ (അക്കാലൂന) എന്ന വാക്കും. തീറ്റക്കാർ, അധികമായി തിന്നുന്നവർ, തിന്നൽ പതിവാക്കിയവർ എന്നിങ്ങിനെയുള്ള അർത്ഥങ്ങൾ അതിലും അടങ്ങിയിരിക്കുന്നു. (*) കള്ളാരോപണങ്ങളും ദുഷ്പ്രചരണങ്ങളും നടത്തുന്ന യഹൂ ദികളും, അവർക്കുവേണ്ടി ചാരവൃത്തി നടത്തുകയും അവരുടെ അപവാദങ്ങൾക്ക് വളം വെച്ചുകൊടുക്കുകയും ചെയ്യുന്ന കപടവിശ്വാസികളുമാണ് ഉദ്ദേശ്യം.

يُحَرِّفُونَ ٱلۡكَلِمَ.. (വാക്കുകളുടെ സ്ഥാനങ്ങൾക്ക് ശേഷം അവർ മാറ്റം വരുത്തും) എന്നു പറഞ്ഞത് യഹൂദികളെക്കുറിച്ചാകുന്നു. ഇന്നിന്ന കാര്യങ്ങൾ ഇന്നിന്ന പ്രകാര മെന്ന് അല്ലാഹു വേദഗ്രന്ഥത്തിൽ നിർണയിച്ചു കഴിഞ്ഞിട്ട് പിന്നെയും അവയിൽ ചിലത് മൂടിവെക്കുകയും, ചിലതിന്റെ അർത്ഥവും സന്ദർഭവും മാറ്റുകയും, ചിലത് ദുർവ്യാ ഖ്യാനം നടത്തുകയും ചെയ്യുന്ന അവരുടെ പതിവിനെയാണ് ഇത് കുറിക്കുന്നത്. إِنۡ أُوتِيتُمۡ هَٰذَا فَخُذُوهُ.... (നിങ്ങൾക്ക് ഇത് നൽകപ്പെട്ടെങ്കിൽ സ്വീകരിച്ചുകൊള്ളുക; ഇല്ലെ ങ്കിൽ കാത്തുകൊള്ളുക) എന്ന് പറഞ്ഞത്-മുകളിൽ ഉദ്ധരിച്ച സംഭവത്തിൽ കണ്ടതു പോലെ-അവരുടെ അഭീഷ്ടങ്ങൾക്ക് യോജിക്കുന്ന വല്ലതും നബി ﷺ പറഞ്ഞാൽ അത് സ്വീകരിക്കുന്നതിനെ ഉദ്ദേശിച്ചുമാകുന്നു. അവർ എത്രമാത്രം ദുഷിച്ചുപോയിട്ടു ണ്ടെന്നും, അവരുടെ ഹൃദയം എത്രത്തോളം കടുത്തുപോയിട്ടുണ്ടെന്നും ഇതിൽ നിന്നൊക്കെ വ്യക്തമാണല്ലോ. ആകയാൽ, അവർ നന്നായിത്തീരുമെന്നോ, അവരുടെ ഹൃദയം ശുദ്ധമായിത്തീരുമെന്നോ പ്രതീക്ഷിക്കേണ്ടതില്ലെന്ന് നബി ﷺ യെ അറിയി ക്കുന്നതാണ്: 'ആരെയെങ്കിലും അല്ലാഹു പരീക്ഷണം നടത്തുവാൻ ഉദ്ദേശിക്കുന്ന പക്ഷം അല്ലാഹുവിങ്കൽ നിന്ന് അവർക്കുവേണ്ടി വല്ലതും ചെയ്‌വാൻ നിനക്ക് കഴിയു

***(*) അറബി വ്യാകരണ ശാസ്ത്രത്തി (علم النحو)ൽ ഇങ്ങിനെയുള്ള വിശേഷണ നാമങ്ങൾക്കു*** اسماء المبالغة ***(ശക്തികൂട്ടിപ്പറയുന്ന നാമങ്ങൾ) എന്ന് സാങ്കേതികമായി പറയപ്പെടുന്നു.***

ന്നതേയല്ല; ഹൃദയം ശുദ്ധിയാക്കുവാൻ അല്ലാഹു ഉദ്ദേശിച്ചിട്ടില്ലാത്ത ഒരു കൂട്ടരാണ വർ' എന്ന വാക്യം.

فتنة (ഫിത്നഃ) എന്ന വാക്കിനു 'കുഴപ്പം, പരീക്ഷണം, ശിക്ഷ, അപമാനം, ദുർമാർഗം, ഭ്രാന്ത്, ആപത്ത്' എന്നൊക്കെ സന്ദർഭോചിതം അർത്ഥം വരും. എന്നാൽ ഇമാം റാസീ (റ) ചൂണ്ടിക്കാട്ടിയതുപോലെ-ഇവിടെ വാക്കർത്ഥം എന്തുകൊടുത്താലും യഹൂദികളെപ്പറ്റി മേൽ പ്രസ്താവിച്ച ദുർന്നടപ്പുകളിലാണത് കലാശിക്കുന്നത്. അല്ലാഹു അവരെ ഫിത്നയാക്കുവാൻ ഉദ്ദേശിച്ചുവെന്നും അവരുടെ ഹൃദയം ശുദ്ധിയാക്കുവാൻ ഉദ്ദേശിച്ചിട്ടില്ല എന്നും അല്ലാഹു വ്യക്തമാക്കിയിരിക്കുകയാണ്. ഒരു യുക്തിതത്വമോ, മാനദണ്ഡമോ കൂടാതെ അല്ലാഹു ചിലരെ ദുർമാർഗത്തിലാക്കുമെന്നല്ല ഇതിന്റെ താൽപ ര്യം. നന്നായിത്തീരുവാനും ഹൃദയം ശുദ്ധമാകുവാനുമുള്ള ആഗ്രഹമോ പ്രവർത്ത നമോ ഒന്നും തന്നെ ഇല്ലാത്തതുകൊണ്ട് അവരെ ശുദ്ധീകരിച്ചു നന്നാക്കാതെ അവ രുടെ ദുർമാർഗത്തിൽ യഥേഷ്ടം വിഹരിച്ചുകൊള്ളുവാൻ അവരെ അല്ലാഹു വിട്ടിരി ക്കുകയാണ് എന്നത്രെ അതിന്റെ താൽപര്യം. (3:86 മുതലായ വചനങ്ങൾ നോക്കുക) ഇഹത്തിൽ അവർക്ക് അപമാനവും പരത്തിൽ വമ്പിച്ച ശിക്ഷയും ഉണ്ട്. (لَهُمْ فِي الدُّنْيَا خِزْيٌ....) എന്ന് പറഞ്ഞതിന്റെ സാരം പ്രത്യേകം വിവരിക്കേണ്ടതില്ലല്ലോ. അവരെപ്പറ്റി ഇത്രയൊക്കെ പ്രസ്താവിച്ചിട്ടു പിന്നെയും അവർ വ്യാജത്തിന് ചെവി കൊടുത്തു വരുന്നവരാണ്, അവർ നിഷിദ്ധം തിന്നൽ പതിവാക്കിയവരാണ് (سَمَّاعُونَ لِلْكَذِبِ أَكَّالُونَ لِلسُّحْتِ....) എന്നു കൂടി അല്ലാഹു ആക്ഷേപിക്കുന്നു. അല്ലാ ഹുവിനു അവരോടുള്ള കഠിനമായ വെറുപ്പും അമർഷവുമാണിത് കാണിക്കുന്നത്. അവ രുടെ കാര്യങ്ങൾ വ്യാജത്തിൽ അധിഷ്ഠിതമാണ്, അവരുടെ ഉപജീവന മാർഗമാണെ ങ്കിൽ മതവിധികളെ മാറ്റി മറിച്ചു കൊടുക്കുന്നതിന്റെ പേരിൽ കൈക്കൂലിയും കോഴയും വാങ്ങുക പോലെയുള്ള നിഷിദ്ധ കൃത്യങ്ങളുമാണ്. പിന്നെ അവർ എങ്ങിനെ നന്നായി ത്തീരുവാനാണ്?! എന്നിങ്ങിനെ ഒരു സൂചന അതിൽ അടങ്ങിയിരിക്കുന്നു.

ഏതായാലും വല്ല വിഷയത്തിലും അവർ വിധി തേടിക്കൊണ്ട് വന്നാൽ, അവർക്ക് വിധി കൊടുക്കുകയോ, കൊടുക്കാതിരിക്കുയോ ഇഷ്ടം പോലെ ചെയ്യാം; പക്ഷേ, വിധി കൊടുക്കുന്ന പക്ഷം അതു നീതിമുറയനുസരിച്ചേ കൊടുക്കാവൂ എന്ന് അല്ലാഹു നബി ﷺയെ ഉപദേശിക്കുന്നു. അവരുടെ പക്കൽ തൗറാത്തുണ്ട്; ആവശ്യമുള്ള കാര്യ ങ്ങളെക്കുറിച്ചുള്ള വിധികളും അതിലുണ്ട്; എന്നിട്ടും അതവർ അനുസരിക്കാതെ പുറം തള്ളുകയാണ് ചെയ്യുന്നത്; എന്നിരിക്കെ ചിലപ്പോഴൊക്കെ അവർ നബി ﷺയുടെ അടു ക്കൽ വന്നു വിധി തേടുന്നത് എന്തിനാണ്?! ഇതു ഒരത്ഭുതം തന്നെയാണ് എന്നത്രെ 46-ാം വചനത്തിൽ പറഞ്ഞതിന്റെ സാരം. അതെ, അതവരുടെ സദുദ്ദേശ്യത്തിൽ നിന്നു ണ്ടാകുന്നതല്ല; തങ്ങളുടെ ആഗ്രഹത്തിനൊത്ത വിധി കിട്ടിയെങ്കിലോ എന്നുള്ള ദുർമോ ഹമാണതിന്റെ പിന്നിലുള്ളത് എന്നു വ്യക്തമാണല്ലോ.

46-ാം വചനത്തെയും അതുപോലെയുള്ള വേറെ ചില വചനങ്ങളെയും ദുർവ്യാ ഖ്യാനം ചെയ്തുകൊണ്ട് മുസ്ലിംകളെക്കൊണ്ട് ബൈബ്ളിനെ അംഗീകരിപ്പിക്കുവാൻ പാതിരിമാർ നടത്താറുള്ള ശ്രമങ്ങളെപ്പറ്റി 50-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവ രിക്കാം. ان شاء الله

## വിഭാഗം - 7

إِنَّآ أَنزَلْنَا ٱلتَّوْرَىٰةَ فِيهَا هُدًى وَنُورٌ

﴾47﴿ നിശ്ചയമായും, നാം തൗറാത്ത് അവതരിപ്പിച്ചിരിക്കുന്നു; അതിൽ മാർഗദർശനവും പ്രകാശവുമുണ്ട്.

يَحْكُمُ بِهَا ٱلنَّبِيُّونَ ٱلَّذِينَ أَسْلَمُوا۟ لِلَّذِينَ هَادُوا۟ وَٱلرَّبَّٰنِيُّونَ وَٱلْأَحْبَارُ

(ഇസ്‌ലാമിനെ അംഗീകരിച്ചു) കീഴൊതുങ്ങിയവരായ പ്രവാചകന്മാർ യഹൂദരായുള്ളവർക്ക് അത് പ്രകാരം വിധിച്ചുകൊടുത്തിരുന്നു: 'റബ്ബാനീ' കളും [പുണ്യ പുരുഷന്മാരും], പണ്ഡിതന്മാരും (വിധിച്ചു കൊടുത്തിരുന്നു);

بِمَا ٱسْتُحْفِظُوا۟ مِن كِتَٰبِ ٱللَّهِ وَكَانُوا۟ عَلَيْهِ شُهَدَآءَ ۚ فَلَا تَخْشَوُا۟ ٱلنَّاسَ وَٱخْشَوْنِ وَلَا تَشْتَرُوا۟ بِـَٔايَٰتِى ثَمَنًا قَلِيلًا ۚ

(അതെ) അല്ലാഹുവിന്റെ ഗ്രന്ഥത്തെ സംബന്ധിച്ച് അവരോടു കാത്തു സൂക്ഷിക്കുവാൻ ഏൽപിക്കപ്പെട്ടതും, അതിന് അവർ സാക്ഷ്യം വഹിക്കുന്നവരായിരുന്നതും നിമിത്തം. [അതു കൊണ്ടാണ് അവർ അതു പ്രകാരം വിധിച്ചിരുന്നത്] ആകയാൽ, നിങ്ങൾ മനുഷ്യരെ പേടിക്കരുത്; എന്നെ നിങ്ങൾ പേടിക്കുകയും ചെയ്യണം; എന്റെ 'ആയത്തു' [ലക്ഷ്യം]കൾക്ക് നിങ്ങൾ തുച്ഛമായ വില വാങ്ങുകയും ചെയ്യരുത്.

وَمَن لَّمْ يَحْكُم بِمَآ أَنزَلَ ٱللَّهُ فَأُو۟لَٰٓئِكَ هُمُ ٱلْكَٰفِرُونَ ﴿٤٧﴾

ആർ അല്ലാഹു അവതരിപ്പിച്ചത് പ്രകാരം വിധിക്കുന്നില്ലയോ, അക്കൂട്ടർ തന്നെയാണ് അവിശ്വാസികൾ.

---

﴾47﴿ إِنَّآ أَنزَلْنَا നിശ്ചയമായും നാം അവതരിപ്പിച്ചു ٱلتَّوْرَىٰةَ തൗറാത്തിനെ فِيهَا هُدًى അതിലുണ്ട് മാർഗദർശനം وَنُورٌ പ്രകാശവും يَحْكُمُ بِهَا അതുകൊണ്ട് (അതുപ്രകാരം) വിധിച്ചിരുന്നു ٱلنَّبِيُّونَ നബി (പ്രവാചകൻ)മാർ ٱلَّذِينَ أَسْلَمُوا ഇസ്‌ലാം അംഗീകരിച്ച (കീഴൊതുങ്ങിയ)വരായ لِلَّذِينَ هَادُوا യഹൂദികളായവർക്ക് وَٱلرَّبَّٰنِيُّونَ റബ്ബാനീകളും (പുണ്യവാന്മാരും, മതനേതാക്കളും) وَٱلْأَحْبَارُ പണ്ഡിതന്മാരും بِمَا ٱسْتُحْفِظُوا അവർ സൂക്ഷിക്കു(കാക്കു)വാൻ ഏൽപിക്കപ്പെട്ടിരിക്കകൊണ്ട് مِن كِتَٰبِ ٱللَّهِ അല്ലാഹുവിന്റെ

عَلَيْهِ ഗ്രന്ഥത്തിൽ നിന്നും, ഗ്രന്ഥത്തെ സംബന്ധിച്ചു وَكَانُوا അവർ ആയിരിക്കുകയും അതിന്, അതിന്റെ മേൽ شُهَدَآءَ സാക്ഷികൾ فَلَا تَخْشَوُا അതിനാൽ നിങ്ങൾ പേടി ക്കേണ്ട النَّاسَ മനുഷ്യരെ وَاخْشَوْنِ എന്നെ നിങ്ങൾ പേടിക്കുകയും ചെയ്‌വിൻ وَلَا تَشْتَرُوا നിങ്ങൾ വാങ്ങുകയും അരുത് بِـَٔايَٰتِى എന്റെ ആയത്തുകൾക്ക് ثَمَنًا قَلِيلًا അൽപ(തുച്ഛ)വില وَمَن لَّمْ يَحْكُم ആർ വിധിച്ചില്ലയോ بِمَآ أَنزَلَ ٱللَّهُ അല്ലാഹു അവതരി പ്പിച്ചതുകൊണ്ട്, അവതരിപ്പിച്ച പ്രകാരം فَأُوْلَـٰٓئِكَ هُمُ എന്നാൽ അക്കൂട്ടർ തന്നെ ٱلْكَٰفِرُونَ അവിശ്വാസികൾ, നന്ദികെട്ടവർ

---

കഴിഞ്ഞ വചനത്തിലെ പ്രതിപാദ്യ വിഷയങ്ങളുമായി ബന്ധപ്പെട്ടത് തന്നെയാണ് ഈ വചനവും അടുത്ത ചില വചനങ്ങളും തൗറാത്തിന്റെ അനുയായികളെന്ന് വാദി ക്കുന്ന ആ ജനതയുടെ-യഹൂദികളുടെ-സ്ഥിതിഗതികൾ മുമ്പ് വിവരിച്ചതു പോലെയാ ണ്. എന്നാൽ, ആ ഗ്രന്ഥം അല്ലാഹു അവതരിപ്പിച്ചതാണ്. ജനങ്ങൾക്ക് സന്മാർഗം പ്രാപിക്കുവാനാവശ്യമായ മാർഗദർശനങ്ങളും, അജ്ഞാനാന്ധകാരങ്ങളിൽനിന്ന് മോചനം നൽകുവാനുള്ള പ്രകാശവും ഉൾക്കൊള്ളുന്നതാണത്. അല്ലാഹുവിങ്കൽ നിന്നുള്ള ഏക മതമായ ഇസ്‌ലാമിന്റെ അനുയായികളെന്ന നിലക്ക് അവന്റെ നിയമ നിർദ്ദേശങ്ങൾക്കു കീഴൊതുങ്ങിക്കൊണ്ടിരിക്കുന്ന പല പ്രവാചകന്മാരും, അതത് കാല ങ്ങളിലെ മത നേതാക്കളും പുണ്യവാന്മാരുമായിരുന്ന 'റബ്ബാനീ'കളും, പണ്ഡിതന്മാരു മൊക്കെ അതിലെ നിയമങ്ങളനുസരിച്ചു അവർക്കിടയിൽ വളരെക്കാലം വിധി നടത്തി പ്പോന്നിട്ടുമുണ്ട്. വേദഗ്രന്ഥത്തിന്റെ സംരക്ഷണവും, അതിന്റെ പ്രബോധന കൃത്യവും ഏൽപിക്കപ്പെട്ടവരായിരുന്നു അവർ. അതിന്റെ സത്യതക്കും പരിശുദ്ധതക്കും അവർ സാക്ഷികളുമായിരുന്നു. അതുകൊണ്ട് അവർ ആ ചുമതല നിർവ്വഹിച്ചുപോന്നു. ഈ പാരമ്പര്യം നിലനിറുത്തേണ്ടുന്നവരാണ് യഹൂദികൾ എന്നൊക്കെയാണ് ഈ വചന ത്തിലെ ആദ്യഭാഗത്തിന്റെ സാരം.

'ആകയാൽ, നിങ്ങൾ ജനങ്ങളെ പേടിക്കേണ്ട, എന്നെ നിങ്ങൾ പേടിക്കുകയും വേണം' (فَلَا تَخْشَوُاْ ٱلنَّاسَ .....) എന്ന വാക്യം യഹൂദികളെയും സത്യവിശ്വാസിക ളെയും അഭിമുഖീകരിച്ചു കൊണ്ടുള്ളതാണ്. ജനങ്ങളെ ഭയന്നുകൊണ്ട്- ജനാനുകൂല്യം നഷ്ടപ്പെടുമെന്ന് പേടിച്ചുകൊണ്ട്-അല്ലാഹുവിന്റെ നിയമങ്ങൾ മാറ്റിമറിക്കലും അത് ഒരു വരുമാന മാർഗമായി സ്വീകരിക്കലും നിറുത്തൽ ചെയ്യണമെന്ന ഒരു സൂചന, യഹൂ ദികളെ സംബന്ധിച്ചിടത്തോളം ഈ വാക്യത്തിൽ അടങ്ങിയിരിക്കുന്നു. യഹൂദികളുടെ അത്തരം ദുഃസ്വഭാവങ്ങൾ നിങ്ങളിൽ ഉണ്ടായിത്തീരുന്നത് സൂക്ഷിക്കണമെന്നൊരു താക്കീത് അതിൽ സത്യവിശ്വാസികൾക്കും ഉണ്ടായിരിക്കും. 'എന്റെ ആയത്തുകൾക്ക് തുച്ഛമായ വില വാങ്ങരുത്' എന്ന അടുത്ത വാക്യത്തിൽനിന്ന് ഇത് മനസ്സിലാക്കാവു ന്നതാണ്. 'അല്ലാഹു അവതരിപ്പിച്ചതനുസരിച്ചു ആർ വിധിക്കുന്നില്ലയോ അക്കൂട്ടർ തന്നെ യാണ് അവിശ്വാസികൾ' (وَمَن لَّمْ يَحْكُم ....... ٱلْكَٰفِرُونَ) എന്ന് പറഞ്ഞുകൊണ്ട് ഈ താക്കീത് വീണ്ടും അല്ലാഹു ഒന്നുകൂടി ശക്തിപ്പെടുത്തുന്നു.

അല്ലാഹു അവതരിപ്പിച്ചതനുസരിച്ച് വിധിക്കാത്തവരെപ്പറ്റി അവർ അക്രമികളാകുന്നു ( هُمُ الظَّالِمُونَ ) എന്ന് അടുത്ത വചനത്തിലും, അവർ തോന്നിയവാസികളാണ് ( هُمُ الْفَاسِقُونَ ) എന്നു 50-ാം വചനത്തിലും അല്ലാഹു പറയുന്നുണ്ട്. ഈ വചനത്തിൽ അവർ അവിശ്വാസികളാണ് ( هُمُ الْكَافِرُونَ) എന്നും പറഞ്ഞിരിക്കുന്നു. 'അവർ അവിശ്വാസികളാണ്' എന്നുള്ള ഈവാക്യം അതിന്റെ പ്രത്യക്ഷാർത്ഥത്തിലുള്ള ഒരു പൊതു തത്വമെന്ന നിലക്കല്ല അല്ലാഹു പറഞ്ഞിരിക്കുന്നത് എന്നാണ് മനസ്സിലാകുന്നത്. കാരണം-അങ്ങിനെയാകുമ്പോൾ-സംശയരഹിതമായി അറിയപ്പെടുന്ന മറ്റു ചില തത്വങ്ങളുമായി അത് യോജിക്കാതെ വരുന്നു. ഉദാഹരണമായി: ക്വുർആനിൽ പ്രസ്താവിക്കപ്പെട്ടിട്ടില്ലാത്ത വല്ല വിധിയും-അത് യഥാർത്ഥത്തിൽ ശരിയായ വിധി ആയിരുന്നാൽ തന്നെയും-വിധിക്കുന്നവരെല്ലാം അവിശ്വാസികളായിരുന്നുവെന്ന് പറയേണ്ടിവരും. അതുപോലെതന്നെ, ക്വുർആന്റെ വല്ല വിധിയെയും നിഷേധിക്കുകയോ, തന്റെ വിധി ഒരു മതവിധിയായി ഗണിക്കുകയോ ചെയ്യാതെ ആരെങ്കിലും ഒരു തെറ്റായ വിധി വിധിച്ചാൽ അവരും അവിശ്വാസികളാണ്- ഇസ്ലാമിൽ നിന്ന് പുറത്തായവരാണ്-എന്നും പറയേണ്ടിവരും. അതുകൊണ്ട് هُمُ الْكَافِرُونَ (അവർ അവിശ്വാസികളാണ്) എന്നുള്ള ഈ വാക്യത്തിന്റെ ഉദ്ദേശ്യം വിവരിക്കുന്നതിൽ മുൻഗാമികളും പിൻഗാമികളുമായ ക്വുർആൻ വ്യാഖ്യാതാക്കൾ ഒന്നിലധികം നിലപാട് സ്വീകരിച്ചു കാണുന്നു. അതിന്റെ രത്നച്ചുരുക്കം ഇതാണ്:-

(1) പ്രസ്തുത മൂന്നു വാക്യങ്ങളും-അവിശ്വാസികളാണെന്നും, അക്രമികളാണെന്നും, തോന്നിയവാസികളാണെന്നും പറഞ്ഞത്-യഹൂദികളെ സംബന്ധിച്ചുള്ളതാകുന്നു.

(2) യഹൂദികളും ക്രിസ്ത്യാനികളും അടങ്ങുന്ന വേദക്കാരെ സംബന്ധിച്ചു പറഞ്ഞതാണ് ആ വാക്യങ്ങൾ. 44 മുതൽ 54 വരെയുള്ള വചനങ്ങളിലെ പരാമർശങ്ങൾ പ്രധാനമായും അവരെക്കുറിച്ചാണെന്നുള്ളത് ഇതിനു തെളിവായും പറയപ്പെടുന്നു. ഈ അഭിപ്രായത്തെയാണ് ഇബനു ജരീർ (റ) പിൻതാങ്ങിയിരിക്കുന്നത്.

(3) അല്ലാഹുവിന്റെ ഏതെങ്കിലും വിധിയെ നിഷേധിക്കുന്നവരെപ്പറ്റിയാണ് ഈ വാക്യം. അത് തനി അവിശ്വാസം തന്നെയാണെന്ന് പറയേണ്ടതില്ലല്ലോ.

(4) ഇവിടെ كفر (അവിശ്വാസം) കൊണ്ട് വിവക്ഷ സത്യവിശ്വാസത്തിനെതിരായ അവിശ്വാസമല്ല. അല്ലാഹുവിനോടുള്ള നന്ദികേടും, സാക്ഷാൽ അവിശ്വാസത്തിലേക്ക് നയിക്കുന്ന കാരണവും എന്ന അർത്ഥത്തിലാണത് പറഞ്ഞിരിക്കുന്നത്. അല്ലാഹുവിന്റെ വിധി നിയമങ്ങൾ സ്വീകരിക്കാതിരിക്കുന്നതിന്റെ ഗൗരവം ചൂണ്ടിക്കാട്ടുവാനാണ് ആ വാക്ക് ഉപയോഗിച്ചിരിക്കുന്നത്.

ഈ വാക്യത്തെപ്പറ്റി ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി ഇബ്നു അബീഹാതിമും, ഹാകിമും (റ) മറ്റു ചിലരും ഉദ്ധരിക്കുന്നു: 'ഇത് നിങ്ങൾ വിചാരിക്കുന്ന ആ അവിശ്വാസമല്ല'. ത്വാഊസ് (റ) പറഞ്ഞതായി വകീഉ്(റ) ഉദ്ധരിക്കുന്നു: 'ഇത് മതത്തിൽ നിന്ന് നീക്കം ചെയ്യുന്ന അവിശ്വാസമല്ല'. ഇത് സംബന്ധിച്ചു പല രിവായത്തുകളും ഇബ്നുജരീർ (റ) ഉദ്ധരിച്ചു കാണാം. കുറെയെല്ലാം ഇബ്നു കഥീറും (റ) ഉദ്ധരിച്ചിട്ടുണ്ട്. അവ ഉദ്ധരിച്ച ശേഷം ഇബ്നുജരീർ (റ) പറയുകയാണ്: 'ഈ പ്രസ്താവന

കളിൽ എന്റെ അടുക്കൽ വാസ്തവത്തോടു കൂടുതൽ യോജിച്ചത്, ഈ ആയത്തുകൾ വേദക്കാരിലുള്ള അവിശ്വാസികളെപ്പറ്റി അവതരിച്ചതാണെന്നാകുന്നു. കാരണം, ഇതിന്റെ മുമ്പും പിമ്പുമുള്ള ആയത്തുകൾ അവരെപ്പറ്റിയും അവരുടെ വിഷയത്തിലും അവതരിച്ചതാണ്. അപ്പോൾ ഇതും (ഈ വാക്യം) അവരെ ഉദ്ദേശിച്ചായിരിക്കുവാനാണ് കൂടുതൽ ന്യായം. അല്ലാഹു ഒരു പൊതുവായ വിധിയായിട്ടാണല്ലോ ഇത് പ്രസ്താവിച്ചിരിക്കുന്നത്; എന്നിരിക്കെ, എങ്ങിനെയാണ് അത് അവരെപ്പറ്റിയുള്ള പ്രത്യേക വിധിയാകുന്നത്? എന്ന് ആരെങ്കിലും ചോദിച്ചാൽ, അതിന് മറുപടി: അല്ലാഹുവിന്റെ വിധിയെ നിഷേധിക്കുന്നവരായിരുന്ന ഒരു ജനതയെക്കുറിച്ചു അല്ലാഹു പ്രസ്താവിച്ച ഒരു പൊതു വിധിയാണിത്. അവന്റെ വിധി അവർ തള്ളിക്കളഞ്ഞ രൂപത്തിൽ തള്ളിക്കളഞ്ഞതു കൊണ്ട് അവർ അവിശ്വാസികളാണ് എന്നത്രെ അല്ലാഹു പറഞ്ഞത്. അല്ലാഹുവിന്റെ വിധിയെ നിഷേധിച്ചുകൊണ്ട് അവൻ അവതരിപ്പിച്ച പ്രകാരം വിധിക്കാതിരിക്കുന്ന എല്ലാവരെപ്പറ്റിയും പറയുവാനുള്ളത്-ഇബ്നു അബ്ബാസ് പറഞ്ഞതുപോലെ-അവർ അവിശ്വാസകളാണ് എന്ന് തന്നെയാകുന്നു....'

മുമ്പും പിമ്പും നോക്കാതെ, സന്ദർഭത്തിൽനിന്ന് അടർത്തിയെടുത്തും, വാക്കർത്ഥം മാത്രം കണക്കിലെടുത്തുകൊണ്ടും ഈ വാക്യത്തിന് അർത്ഥം കൽപിക്കുക വഴി, മുസ്‌ലിം സമുദായത്തിന് മുൻകാലത്ത് വളരെയധികം ആപത്തു വരുത്തിവെച്ച ഒരു കക്ഷിയാണ് 'ഖവാരിജ്' (الخوارج). ക്വുർആനിൽ പറയപ്പെട്ടിട്ടില്ലാത്ത വല്ല വിധിയും ഉണ്ടാക്കുന്നവർ അവിശ്വാസികളാണ്-അവർ ഇസ്‌ലാമിൽ നിന്ന് പുറത്താകും-എന്നായിരുന്നു അവരുടെ വാദം.(*) അലിയും, മുആവിയായും (റ) തമ്മിൽ ഖിലാഫത്ത് സംബന്ധിച്ചു നടന്ന വഴക്കുകാലത്ത് രണ്ടുകൂട്ടരും ചേർന്ന് ചില മദ്ധ്യസ്ഥന്മാരെ നിയമിക്കുകയും അവരുടെ വിധി സ്വീകരിക്കുവാൻ സമ്മതിക്കുകയും ഉണ്ടായ സംഭവം ചരിത്ര പ്രസിദ്ധമാണ്. രണ്ടുകൂട്ടരും ക്വുർആന്റെ വിധിയല്ല സ്വീകരിച്ചത്-മധ്യസ്ഥന്മാരുടെ വിധിയാണ് സ്വീകരിച്ചത്-അതുകൊണ്ട് ഇരു കക്ഷിയും അവിശ്വാസികളായി ഇസ്‌ലാമിൽ നിന്ന് പുറത്തുപോയിരിക്കുന്നു വെന്ന് 'ഖവാരിജ്' വാദിച്ചു. ഈ വാക്യമായിരുന്നു അവർക്കതിനുള്ള തെളിവ്. ഇതിനെത്തുടർന്ന് അവരും മറ്റുള്ളവരും-പ്രത്യേകിച്ച് അലി (റ)യുടെ കക്ഷിയും അവരും-തമ്മിൽ പല ഏറ്റുമുട്ടലുകളും നടക്കുകയുമുണ്ടായി. അലി (റ) അടക്കം പല സ്വഹാബികളുടെയും, കുട്ടികളും സ്ത്രീകളുമടക്കം മുസ്‌ലിംകളായ പലരുടെയും രക്തം അവർ ചിന്തുകയുണ്ടായി. إِنِ الْحُكْمُ إِلَّا لِلَّهِ (അല്ലാഹുവിനല്ലാതെ വിധിയില്ല. (6:57; 12:40) എന്ന ക്വുർആൻ വാക്യമായിരുന്നു ഖവാരിജ് കക്ഷിയുടെ മുദ്രാവാക്യം. ഇതിനെപ്പറ്റി അലി (റ) പറഞ്ഞത് വളരെ ശ്രദ്ധേയമായിരുന്നു. അദ്ദേഹം പറഞ്ഞു: كلمة حق اريد بها الباطل (യഥാർത്ഥമായ ഒരു വാക്ക് അതുകൊണ്ട് അയഥാർത്ഥമായത് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു).

---

***(*) ഖവാരിജ് എന്ന പേരിലുള്ള ആ കക്ഷി ഇന്നു നിലവിലില്ല. എങ്കിലും അവരുടെ പോലെയുള്ള ചില അഭിപ്രായങ്ങൾ സ്വീകരിച്ചുവരുന്ന ചില കക്ഷികളെ ഇക്കാലത്തും കാണാവുന്നതാണ്. ഖവാരിജിന്റെ വാദം അന്നു പ്രധാനമായും മതപരമായ ലക്ഷ്യം വെച്ചായിരുന്നു. ഇക്കാലത്തുള്ളവർ പ്രധാനമായും ചില രാഷ്ട്രീയ താൽപര്യത്തോടുകൂടിയാണത് ഏറ്റുപറയുന്നത്.***

وَكَتَبْنَا عَلَيْهِمْ فِيهَآ أَنَّ ٱلنَّفْسَ بِٱلنَّفْسِ وَٱلْعَيْنَ بِٱلْعَيْنِ وَٱلْأَنفَ بِٱلْأَنفِ وَٱلْأُذُنَ بِٱلْأُذُنِ وَٱلسِّنَّ بِٱلسِّنِّ وَٱلْجُرُوحَ قِصَاصٌ ۚ

﴾48﴿ അവരുടെ [യഹൂദന്മാരുടെ]മേൽ അതിൽ [തൗറാത്തിൽ] നാം നിയമമാക്കുകയും ചെയ്തിരിക്കുന്നു: ആൾക്ക് ആളും [ജീവനു ജീവനും], കണ്ണിനു കണ്ണും, മൂക്കിനു മൂക്കും, ചെവിക്കു ചെവിയും, പല്ലിനു പല്ലും മുറിവു(കൾക്കു മുറിവു)കളും പ്രതികാര നടപടിയാകുന്നുവെന്ന്.

فَمَن تَصَدَّقَ بِهِۦ فَهُوَ كَفَّارَةٌ لَّهُۥ ۚ وَمَن لَّمْ يَحْكُم بِمَآ أَنزَلَ ٱللَّهُ فَأُو۟لَـٰٓئِكَ هُمُ ٱلظَّـٰلِمُونَ ﴿٤٨﴾

എന്നാൽ ആരെങ്കിലും അതിനെ [പ്രതികാര നടപടിയെ] ധർമമാക്കി (മാപ്പാക്കി)യാൽ അതവനു പ്രായശ്ചിത്തമായിരിക്കും. ആർ അല്ലാഹു അവതരിപ്പിച്ചതു പ്രകാരം വിധിക്കുന്നില്ലയോ അക്കൂട്ടർ തന്നെയാണ് അക്രമികൾ.

---

﴾48﴿ وَكَتَبْنَا നാം രേഖപ്പെടുത്തുക (നിയമമാക്കുക)യും ചെയ്തു عَلَيْهِمْ അവരുടെ മേൽ فِيهَآ അതിൽ أَنَّ النَّفْسَ ആൾ (ജീവൻ-ആത്മാവ്-ദേഹം) بِالنَّفْسِ ആൾക്ക് പകരം എന്ന് وَالْعَيْنَ കണ്ണും بِالْعَيْنِ കണ്ണിനു (പകരം) وَالْأَنفَ മൂക്കും بِالْأَنفِ മൂക്കിനു (പകരം) وَالْأُذُنَ ചെവിയും, കാതും بِالْأُذُنِ ചെവിക്കു, കാതിനു (പകരം) وَالسِّنَّ പല്ലും بِالسِّنِّ പല്ലിനു (പകരം) وَالْجُرُوحَ മുറിവുകളും قِصَاصٌ പ്രതികാര നടപടിയാകുന്നു (എന്ന്) فَمَن എന്നാൽ (എനി) ആർ, ആരെങ്കിലും تَصَدَّقَ ദാനധർമമാക്കി (വിട്ടുകൊടുത്തു) എന്നാൽ بِهِ അതിനെ فَهُوَ എന്നാലത് كَفَّارَةٌ പ്രാശ്ചിത്തമാണ്, പൊറുപ്പിക്കുന്നതാണ് لَّهُ അവന് وَمَن لَّمْ يَحْكُم ആർ വിധിച്ചില്ലയോ بِمَآ أَنزَلَ اللَّهُ അല്ലാഹു അവതരിപ്പിച്ചതുകൊണ്ട് (പ്രകാരം) فَأُولَـٰئِكَ هُمُ എന്നാൽ അക്കൂട്ടർ തന്നെ الظَّـٰلِمُونَ അക്രമികൾ

---

യഹൂദികൾ മതകാര്യങ്ങളിൽ ചെയ്ത ഒരു തോന്നിയവാസം വെളിപ്പെടുത്തുന്നതാണ് ഈ വചനവും. യോഗ്യന്മാരായ ആളുകൾ വ്യഭിചാരകുറ്റം ചെയ്താൽ ശിക്ഷയിൽ ഇളവ് നൽകിയിരുന്നത് പോലെ, ഉന്നത വിഭാഗക്കാരായ ആളുകൾ കൊലക്കുറ്റം ചെയ്താൽ പ്രതിക്കൊലയിൽ നിന്ന് ഒഴിവാക്കിക്കൊണ്ടും, തെണ്ടം നൽകുന്നതിൽ ഇളവ് നൽകിക്കൊണ്ടുമുള്ള ചില നടപടികളും അവർ സ്വീകരിച്ചു വന്നിരുന്നു. തൗറാത്തിലാകട്ടെ, കൊന്നവനെ കൊല്ലുക, കണ്ണ്, മൂക്ക്, ചെവി മുതലായ അവയവങ്ങളെ നഷ്ടപ്പെടുത്തുന്നവരോട് അതേ പ്രകാരം തന്നെ പകരം ചെയ്യുക, മുറിവുകൾ വരുത്തുന്ന പക്ഷം അതേ പ്രകാരം അങ്ങോട്ടും മുറിവ് വരുത്തുക എന്നാണ് നിയമിച്ചിട്ടു

ള്ളത്. യോഗ്യരും അയോഗ്യരുമെന്നോ, പ്രമാണി വർഗവും അധമ വർഗവുമെന്നോ ഉള്ള വ്യത്യാസമൊന്നും അതിലില്ല. പക്ഷേ, അക്രമിയോട് പ്രതികാരം ചെയ്‌വാനുള്ള അവകാശം ആരെങ്കിലും വിട്ടുകൊടുത്തുകൊണ്ട് അവനെ പ്രതികാരത്തിൽനിന്ന് ഒഴിവാക്കുന്നതായാൽ അത് പുണ്യകർമവും പാപമോചനത്തിന് കാരണമായിത്തീരുന്നതുമാണെന്നും വിധിക്കപ്പെട്ടിട്ടുണ്ട്. തൗറാത്തിലെ വിധി നടപ്പിൽ വരുത്താതെ തൽസ്ഥാനത്ത് മറ്റൊരു പുതിയ വിധിയുണ്ടാക്കി നടപ്പിൽ വരുത്തുന്നത് അക്രമവും അനീതിയുമാകുന്നു എന്ന് സാരം. പ്രതിക്രിയ നടത്തുന്നതിൽ തൗറാത്തിലെ ഈ നിയമം തന്നെയാണ് ഇസ്‌ലാമിൽ ഇപ്പോഴും നിലവിലുള്ളത്.

കഴിഞ്ഞ വചനത്തിൽ, അല്ലാഹുവിന്റെ നിയമത്തിനെതിരായി മറ്റൊരു മതനിയമം സ്വീകരിക്കുന്നവർ യഥാർത്ഥത്തിൽ വേദഗ്രന്ഥത്തെ നിഷേധിക്കുകയാണ് ചെയ്യുന്നതെന്ന നിലക്ക്-അവർ അവിശ്വാസികളാണ് (هُمُ الْكَافِرُونَ) എന്ന് പറഞ്ഞു. പ്രതികാര നടപടിയിൽ സ്വീകരിക്കപ്പെട്ട പുതിയ സമ്പ്രദായം അക്രമവിധേയരായ ആളുകളോട് ചെയ്യുന്ന അനീതിയാണെന്ന നിലക്ക് അവരെപ്പറ്റി ഈ വചനത്തിൽ അവർ അക്രമികളാണ് (هُمُ الظَّالِمُونَ) എന്ന് പറഞ്ഞിരിക്കുന്നു.

സാക്ഷാൽ തൗറാത്തിന്റെ ഉള്ളടക്കങ്ങളിൽ പിന്നീട് പല മാറ്റത്തിരുത്തലുകൾ നടന്നിട്ടുണ്ടെങ്കിലും, അതൊന്നും ബാധിക്കാതെ സുരക്ഷിതമായിതന്നെ അവശേഷിക്കുന്ന ചില ഭാഗങ്ങളും ഇന്നത്തെ ബൈബ്ളിൽ ഉണ്ടെന്നുള്ളത് നിഷേധിക്കാവതല്ല. ആ ഭാഗങ്ങൾ ഇന്നിന്നതാണെന്ന് തീർത്തു പറയുവാൻ സാധ്യമല്ല എന്നേയുള്ളൂ. അക്കൂട്ടത്തിൽ ഒന്നായിരിക്കാം പ്രതിക്രിയ സംബന്ധിച്ച് താഴെ കാണുന്ന വാക്യങ്ങളും. (അല്ലാഹുവിന്നറിയാം) വിഗ്രഹം ഉണ്ടാക്കരുത്, പ്രതിമകൾ വെക്കരുത് എന്നിങ്ങിനെ തുടങ്ങി ജീവിതത്തിന്റെ പല വശങ്ങളെയും ബാധിക്കുന്ന വളരെയധികം നിയമങ്ങളും വിധികളും വിവരിക്കുന്ന കൂട്ടത്തിൽ പുറപ്പാട് പുസ്തകത്തിൽ ഇങ്ങിനെ കാണാം: '..... ജീവനു പകരം ജീവൻ കൊടുക്കണം, കണ്ണിനു പകരം കണ്ണ്; പല്ലിനു പകരം പല്ല്; കൈക്കു പകരം കൈ; കാലിനു പകരം കാൽ; പൊള്ളലിനു പകരം പൊള്ളൽ; മുറിവിനു പകരം മുറിവ്; തിണർപ്പിനു പകരം തിണർപ്പ്' (പുറപ്പാട് അ: 21ൽ 23-25).

وَقَفَّيْنَا عَلَىٰٓ ءَاثَٰرِهِم بِعِيسَى ٱبْنِ مَرْيَمَ مُصَدِّقًا لِّمَا بَيْنَ يَدَيْهِ مِنَ ٱلتَّوْرَىٰةِ ۖ

﴾49﴿ **(മേൽപറഞ്ഞ) അവരുടെ (കാൽ) പാടുകളിലായി നാം മർയമിന്റെ മകൻ ഈസായെ തുടർന്നയക്കുകയും ചെയ്തു; തന്റെ മുമ്പിലിരിക്കുന്ന തൗറാത്തിനെ (ശരിവെച്ചു) സത്യപ്പെടുത്തുന്നവനായിക്കൊണ്ട്.**

وَءَاتَيْنَٰهُ ٱلْإِنجِيلَ فِيهِ هُدًى وَنُورٌ وَمُصَدِّقًا لِّمَا بَيْنَ يَدَيْهِ مِنَ ٱلتَّوْرَىٰةِ

**അദ്ദേഹത്തിനു നാം 'ഇൻജീൽ' നൽകുകയും ചെയ്തു; അതിൽ മാർഗദർശനവും, പ്രകാശവും ഉണ്ടായിക്കൊണ്ടും,അതിന്റെ മുമ്പിലിരിക്കുന്ന തൗറാത്തിനെ (ശരിവെച്ച്) സത്യമാക്കിക്കൊണ്ടും;**

وَهُدًى وَمَوْعِظَةً لِّلْمُتَّقِينَ ﴿٤٩﴾

**സൂക്ഷ്മത പാലിക്കുന്നവർക്ക് മാർഗദർശനവും, സദുപദേശവുമായി ക്കൊണ്ടും.**

وَلْيَحْكُمْ أَهْلُ ٱلْإِنجِيلِ بِمَآ أَنزَلَ ٱللَّهُ فِيهِ ۚ

**﴾50﴿ ഇൻജീലിന്റെ ആൾക്കാർ അതിൽ അല്ലാഹു അവതരിപ്പിച്ച പ്രകാരവും വിധിച്ചുകൊള്ളട്ടെ.**

وَمَن لَّمْ يَحْكُم بِمَآ أَنزَلَ ٱللَّهُ فَأُو۟لَـٰٓئِكَ هُمُ ٱلْفَـٰسِقُونَ ﴿٥٠﴾

**അല്ലാഹു അവതരിപ്പിച്ച പ്രകാരം ആർ വിധിക്കുന്നില്ലയോ അക്കൂട്ടർ തന്നെയാണ് തോന്നിയവാസികൾ.**

---

﴾49﴿ **وَقَفَّيْنَا** നാം തുടർത്തുക (തുടർന്നയക്കുക)യും ചെയ്തു **عَلَىٰٓ ءَاثَـٰرِهِم** അവരുടെ (കാൽ) പാടുകളിലായി, പിറകിൽ **بِعِيسَى** ഈസായെ, ഈസായെക്കൊണ്ട് **ٱبْنِ مَرْيَمَ** മർയമിന്റെ മകൻ **مُصَدِّقًا** സത്യപ്പെടുത്തിക്കൊണ്ട് **لِّمَا بَيْنَ يَدَيْهِ** തന്റെ മുമ്പിലുള്ളതിനെ **مِنَ ٱلتَّوْرَىٰةِ** തൗറാത്താകുന്ന, തൗറാത്തിൽ നിന്നും **وَءَاتَيْنَـٰهُ** അദ്ദേഹത്തിന് നാം നൽകുകയും ചെയ്തു **ٱلْإِنجِيلَ** ഇൻജീൽ **فِيهِ** അതിലുണ്ടായിക്കൊണ്ട് **هُدًى** മാർഗദർശനം, നേർവഴി **وَنُورٌ** പ്രകാശവും **وَمُصَدِّقًا** സത്യപ്പെടുത്തുന്നതായും **لِّمَا بَيْنَ يَدَيْهِ** അതിന്റെ മുമ്പിലുള്ളതിനെ **مِنَ ٱلتَّوْرَىٰةِ** തൗറാത്താകുന്ന **وَهُدًى** മാർഗദർശനമായും, മാർഗദർശനമായിക്കൊണ്ടും **وَمَوْعِظَةً** സദുപദേശവും **لِّلْمُتَّقِينَ** സൂക്ഷ്മത പാലിക്കുന്നവർക്ക് ﴾50﴿ **وَلْيَحْكُمْ** വിധിച്ചുകൊള്ളട്ടെ **أَهْلُ ٱلْإِنجِيلِ** ഇൻജീലിന്റെ ആൾക്കാർ **بِمَآ أَنزَلَ ٱللَّهُ** അല്ലാഹു അവതരിപ്പിച്ച പ്രകാരം, ഇറക്കിയതുകൊണ്ട് **فِيهِ** അതിൽ **وَمَن لَّمْ يَحْكُم** ആർ വിധിച്ചില്ലയോ, വല്ലവരും വിധിക്കാതിരുന്നാൽ **بِمَآ أَنزَلَ ٱللَّهُ** അല്ലാഹു അവതരിപ്പിച്ച പ്രകാരം, ഇറക്കിയതുകൊണ്ട് **فَأُو۟لَـٰٓئِكَ هُمُ** എന്നാൽ അക്കൂട്ടർ തന്നെ **ٱلْفَـٰسِقُونَ** തോന്നിയവാസികൾ, ധിക്കാരികൾ

---

തൗറാത്ത് അവതരിപ്പിച്ചതിനെയും പല പ്രവാചകന്മാർ മുഖേനയും അതിന്റെ അധ്യാപനങ്ങൾ പ്രബോധനം ചെയ്തുവന്നതിനെയും കുറിച്ചു പലതും പ്രസ്താവിച്ച ശേഷം, അവരുടെയെല്ലാം പിറകിലായി ഈസാ നബി (അ)യെ നിയോഗിച്ചതിനെയും, അദ്ദേഹം മുഖേന ഇൻജീൽ അവതരിപ്പിച്ചതിനെയും കുറിച്ചു പ്രസ്താവിക്കുന്നു. ഈസാ നബി (അ)യാകട്ടെ, ഇൻജീലാകട്ടെ, തൗറാത്തിനെ പുറംതള്ളുകയോ, നീക്കം ചെയ്യുകയോ ചെയ്തിട്ടില്ല. ആ അധ്യാപനങ്ങളെ ശരിവെക്കുകയും, അതിലേക്ക് ക്ഷണിക്കുകയുമാണ് ചെയ്തിരുന്നത്. സൂഃ ആലുഇംറാൻ 50 ൽ കണ്ടതുപോലെ, അൽപമാത്രമായ ചില കാര്യങ്ങളൊഴിച്ചു ബാക്കി വിഷയങ്ങളിലെല്ലാം തൗറാത്തിന്റെ നിയമങ്ങൾ– മൂസാ (അ) മുഖേന നടപ്പാക്കപ്പെട്ട ശരീഅത്ത് നിയമങ്ങൾ–തന്നെയായിരുന്നു ഈസാ നബി (അ)യും പിൻപറ്റിയിരുന്നത്. ഇൻജീലിനെ സംബന്ധിച്ചു പറയുകയാണെങ്കിൽ, തൗറാത്തിനെപ്പോലെയുള്ള ഒരു നിയമ പ്രമാണമായിരുന്നില്ല അത്. പ്രധാ

നമായും അത് സദുപദേശങ്ങളുടെയും സുവിശേഷങ്ങളുടെയും ഒരു സമാഹാരമായി രുന്നു. 'ഇൻജീൽ'എന്ന വാക്കിന്റെ അർത്ഥം തന്നെ സുവിശേഷം എന്നത്രെ. എല്ലാ പ്രവാചകന്മാരുടെയും പ്രബോധന ലക്ഷ്യവും, എല്ലാവരും പ്രബോധനം ചെയ്യേണ്ടി യിരുന്ന മതവും ഒന്നാകകൊണ്ട് ഓരോ പ്രവാചകനും വരുമ്പോൾ, തന്റെ മുമ്പുള്ള പ്രവാചകന്മാർ സ്വീകരിച്ചു വന്ന അതേ നടപടിമാർഗം അദ്ദേഹവും പിൻപറ്റേണ്ടതു ണ്ടല്ലോ. അനുഷ്ഠാന മുറകളുടെ വിശദാംശങ്ങളിൽ കാലികമായ പരിതഃസ്ഥിതികൾ നിമിത്തം വല്ല മാറ്റവും ആവശ്യമായി വരുമ്പോൾ, അതിൽ മാത്രം അദ്ദേഹം മുഖേന പുതിയ ചില നിയമ നിർദ്ദേശങ്ങൾ നടപ്പിൽ വരുത്തുകയും, അല്ലാത്തവയിൽ പൂർവ്വ മാർഗം പിന്തുടരുകയുമാണ് പതിവ്.

ഈസാ (അ) ഇങ്ങിനെ പ്രസ്താവിച്ചതായി ബൈബ്ളിന്റെ പുതിയ നിയമത്തിൽ തന്നെ കാണാവുന്നതാണ്: 'ഞാൻ ന്യായപ്രമാണത്തെ (തൗറാത്തിനെ)യോ, പ്രവാച കന്മാരെയോ നീക്കേണ്ടതിനു വന്നു എന്നു നിരൂപിക്കരുത്. നീക്കുവാനല്ല, നിവൃത്തി പ്പാനത്രെ ഞാൻ വന്നത്..... സകലതും നിവൃത്തിയാവോളം ന്യായപ്രമാണത്തിൽനിന്നു ഒരു വള്ളിയെങ്കിലും പുള്ളിയെങ്കിലും ഒരു നാളും ഒഴിഞ്ഞുപോകയില്ല' (മത്തായി, 5ൽ 17-19). ആദ്യകാലങ്ങളിൽ ഈസാ നബി (അ)യിൽ വിശ്വസിച്ചവരും തൗറാത്തിന്റെ പഴയ നിയമനടപടികൾ തന്നെയാണ് അംഗീകരിച്ചു വന്നിരുന്നത്. കാലക്രമത്തിൽ യഹൂ ദികളും ക്രിസ്ത്യാനികളും തമ്മിൽ പകയും ശത്രുതയും മുഴുത്തതോടുകൂടിയാണ് ക്രിസ്ത്യാനികൾ പഴയ നിയമം വർജ്ജിക്കുവാൻ തുടങ്ങിയതും, തൽസ്ഥാനത്ത് പുരോ ഹിതവർഗം പുതിയ നിയമനടപടിച്ചട്ടങ്ങൾ സൃഷ്ടിച്ചുകൊണ്ടിരുന്നതുമെന്ന് ക്രിസ്തീയ ഗ്രന്ഥങ്ങൾ തന്നെ സമ്മതിക്കുന്ന ഒരു യാഥാർത്ഥ്യമാകുന്നു.

ഇൻജീലിന്റെ ആൾക്കാർ അതിലുള്ളപ്രകാരം വിധിച്ചുകൊള്ളട്ടെ (وَلْيَحْكُمْ أَهْلُ الْإِنجِيلِ...) എന്ന് പറഞ്ഞതിൽ നിന്ന് ഇൻജീലിൽ സുവിശേഷങ്ങൾക്കും സദുപദേശ ങ്ങൾക്കും പുറമെ ചില നിയമങ്ങളും അടങ്ങിയിട്ടുണ്ടെന്ന് മനസ്സിലാക്കാം. എന്നാൽ, ഇൻജീലിന്റെ അനുയായികൾ തൗറാത്തിനെയോ, ഖുർആനെയോ അംഗീകരിക്കേണ്ട തില്ലെന്നോ, അവർ ഇൻജീലിനെ മാത്രം അവലംബിച്ചാൽ മതിയെന്നോ അല്ല ആ പറ ഞ്ഞതിന്റെ ഉദ്ദേശ്യം. തൗറാത്തിനെ ശരിവെച്ചും അതിന്റെ സത്യത സ്ഥാപിച്ചുംകൊ ണ്ടാണ് ഈസാ നബി (അ)യും ഇൻജീലും വന്നിട്ടുള്ളത്. എന്നിരിക്കെ അവർ തൗറാ ത്തിനെ പിൻപറ്റൽ അനിവാര്യമായിത്തീരുന്നു. നബി തിരുമേനി ﷺയുടെ വരവിനെ ക്കുറിച്ചുള്ള സുവിശേഷങ്ങളും, തിരുമേനിയിൽ വിശ്വസിക്കേണ്ടതുണ്ടെന്നുള്ള മുന്നറി യിപ്പുകളും രണ്ടിലും-തൗറാത്തിലും ഇൻജീലിലും-ഉണ്ട്താനും(*). അപ്പോൾ, ഇൻജീ ലിലുള്ള കൽപനകൾ യഥാവിധി സ്വീകരിക്കുന്ന പക്ഷം അവർ നബി ﷺയിലും ഖുർ ആനിലും വിശ്വസിക്കലും അനിവാര്യമായിത്തീരുന്നു. ഞങ്ങൾക്ക് ഒരു വേദഗ്രന്ഥമു ണ്ട്, അതിനെയാണ് ഞങ്ങൾ പിൻപറ്റുന്നത് എന്ന് അവകാശപ്പെടുന്ന യഹൂദികൾ അവ രുടെ ആ വേദഗ്രന്ഥത്തിന്റെ യഥാർത്ഥ അധ്യാപനങ്ങളിൽനിന്ന് വ്യതിചലിച്ചതുപോ ലെ, അതേ അവകാശവാദം നടത്തുന്ന ഇൻജീലുകാർ-ക്രിസ്ത്യാനികൾ, അവരുടെ വേദഗ്രന്ഥത്തിൽനിന്നും വ്യതിചലിച്ചിരിക്കുയാണ് ചെയ്തിരിക്കുന്നത്. 'ഇൻജീലിന്റെ ആൾക്കാർ അതിൽ അല്ലാഹു അവതരിപ്പിച്ചതു പ്രകാരം വിധിക്കട്ടെ' എന്നു പറയു വാൻ കാരണം അതാകുന്നു. അല്ലാഹു ഈസാ നബി (അ)ക്ക് നൽകിയ യഥാർത്ഥ ഇൻജീലും അതിൽ അല്ലാഹു അവതരിപ്പിച്ചതുമാണ് ഉദ്ദേശ്യമെന്ന് വ്യക്തമാണ്.

*(*) സൂഃ സ്വഫ്ഫ് 6-ാം വചനത്തിന്റെ വ്യാഖ്യാനം നോക്കുക.*

അഥവാ, സുവിശേഷങ്ങൾ എന്ന പേരിൽ പലരും എഴുതിയുണ്ടാക്കിയതല്ല.

അങ്ങിനെ വിധിക്കാത്ത പക്ഷം- അല്ലാഹു അതിൽ അവതരിപ്പിച്ച വിധികൾ സ്വീകരിക്കാത്തപക്ഷം-അത് തോന്നിയവാസവും ധിക്കാരവുമാണെന്ന് അല്ലാഹുഅവരെ താക്കീത് നൽകുകയും ചെയ്തിരിക്കുന്നു. فاسق (ഫാസിക്വ്) എന്ന വാക്കിനു 'അനുസരണം കെട്ടവൻ, തോന്നിയവാസി, ധിക്കാരി, തെമ്മാടി, കൽപന ധിക്കരിക്കുന്നവൻ' എന്നൊക്കെ അർത്ഥം പറയാം. കുഫ്റ് (അവിശ്വാസം) അടക്കമുള്ളവൻ കുറ്റങ്ങൾ ചെയ്യുന്ന എല്ലാവർക്കും ക്വുർആനിൽ ഈ വാക്ക് ഉപയോഗിക്കാറുണ്ട്. 'കുഫ്റി'ന് താഴെയുള്ള വൻകുറ്റം വല്ലതും ചെയ്തവരെയും, പതിവായി ചെറിയ കുറ്റങ്ങൾ ചെയ്തു വരുന്നവരെയും ഉദ്ദേശിച്ചു മാത്രമാണ് സാധാരണയായി പലരും 'ഫാസിക്വ്' എന്ന് പറഞ്ഞുവരാറുള്ളതെങ്കിലും ഇത് പിൽക്കാലത്ത് പ്രചാരത്തിൽ വന്ന ഒരു സാങ്കേതി കാർത്ഥമാകുന്നു.

## തൗറാത്ത്, ഇൻജീൽ, സബൂർ എന്നിവയെപ്പറ്റി ക്രിസ്തീയ പാതിരിമാരുടെ പ്രചാരണം

وَعِندَهُمُ ٱلتَّوْرَىٰةُ فِيهَا حُكْمُ ٱللَّهِ (അവരുടെ അടുക്കൽ തൗറാത്തുണ്ട്-അതിൽ അല്ലാഹുവിന്റെ വിധിയുണ്ട്.) എന്ന് 46ലും; ഇൻജീലിലുള്ള പ്രകാരം വിധിക്കട്ടെ എന്ന് ഈ വചനത്തിലും അല്ലാഹു പറഞ്ഞുവല്ലോ. ഇതുപോലെ മുൻവേദ ഗ്രന്ഥങ്ങളെ സംബന്ധിച്ചു വേറെ ചില ക്വുർആൻ വ്യാകൃങ്ങളെയും പൊക്കിക്കാട്ടിക്കൊണ്ട് ഇന്നു ക്രിസ്തീയ സഭകളുടെ കൈവശമുള്ള ബൈബ്ളിലെ പഴയ നിയമ വിഭാഗത്തിലെ ആദ്യത്തെ അഞ്ചു പുസ്തകങ്ങൾക്കാണ് തൗറാത്ത് എന്ന് പറയുന്നതെന്നും, പുതിയ നിയമ വിഭാഗത്തിലെ ആദ്യത്തെ നാലു സുവിശേഷങ്ങളാണ് ഇൻജീൽ എന്നും, പഴയ നിയമത്തിലെ സങ്കീർത്തന പുസ്തകമാണ് സബൂർ എന്നും ക്രിസ്ത്യാനികൾ വാദിച്ചു വരാറുണ്ട്. സത്യാവസ്ഥ അറിയാത്ത ചില പാമരന്മാർ അത് ശരിയാണെന്ന് ധരിക്കുകയും ചെയ്തേക്കും. തികച്ചും അബദ്ധമാണ് ഈ വാദം. കാരണം തെളിവ് സഹിതം വിശദീകരിക്കുന്ന പക്ഷം അത് കുറേ ദീർഘിച്ചു പോകും. ഇത്തരം ക്രിസ്തീയവാദങ്ങളെ ഖണ്ഡിച്ചുകൊണ്ടുള്ള പല ഗ്രന്ഥങ്ങളും നിലവിലുണ്ട്താനും. അതുകൊണ്ട് ചുരുക്കം ചില സൂചനകൾ മാത്രം ഇവിടെ നൽകുന്നു:-

(1) ഇസ്റാഈല്യർ വാക്കുകളെ അവയുടെ സ്ഥാനം വിട്ടു തെറ്റിക്കുന്നുവെന്നും, അവർക്ക് ഉൽബോധനം ചെയ്യപ്പെട്ടതിൽനിന്നും ഒരു ഭാഗം അവർ വിസ്മരിച്ചിരിക്കുന്നുവെന്നും 14-ാം വചനത്തിൽ അല്ലാഹു പറഞ്ഞു. ക്രിസ്ത്യാനികൾക്ക് ഉൽബോധനം ചെയ്യപ്പെട്ടതിൽ ഒരു ഭാഗം അവർ വിസ്മരിച്ചിരിക്കുന്നുവെന്ന് 15-ാം വചനത്തിലും, വേദക്കാർ പലതും മറച്ചുവെച്ചു കൊണ്ടിരിക്കുന്നതായി 16-ാം വചനത്തിലും പറഞ്ഞു. സ്വന്തം കൈകൊണ്ട് ഗ്രന്ഥം എഴുതിയുണ്ടാക്കിയശേഷം അത് അല്ലാഹുവിന്റെ പക്കൽ നിന്നുള്ളതാണെന്ന് അവർ പറഞ്ഞിരുന്നതായി അൽബക്വറഃ 79 ലും, യഥാർത്ഥവും അയഥാർത്ഥവുമായി അവർ കൂട്ടിക്കലർത്തുന്നതായും, അറിഞ്ഞുകൊണ്ടുതന്നെ അവർ യഥാർത്ഥം മറച്ചുവെക്കുന്നതായും ആലുഇംറാൻ 71 ലും ആക്ഷേപിച്ചിരിക്കുന്നു. ഇതുപോലെ വേറെയും പല പ്രസ്താവനകളും ക്വുർആനിൽ കാണാം. ഇതെല്ലാം പ്രസ്താവിക്കുന്ന ക്വുർആൻ അവർ സത്യവേദ ഗ്രന്ഥമായി അവകാശപ്പെടുന്ന ബൈബ്ളിൽ തൗറാത്തും ഇൻജീലും സബൂറും സുരക്ഷിതമായി നിലവിലുണ്ടെന്നും, അവരുടെ പക്കലുള്ള ആ ഭാഗങ്ങളെ ഉദ്ദേശിച്ചാണ് ആ പേരുകൾ പറയുന്നതെന്നും

എങ്ങിനെ കരുതാം?! മാത്രമല്ല, അല്ലാഹുവിനെയും പ്രവാചകന്മാരെയും സംബന്ധിച്ചു നീചവും നിന്ദ്യവുമായ ചില കഥനങ്ങൾ കൂടി ബൈബ്ളിൽ പലേടത്തും കാണാം. അല്ലാഹു അവതരിപ്പിച്ച ഒരു ഗ്രന്ഥത്തിൽ അങ്ങിനെ വല്ലതും ഉണ്ടാകാമോ?!

(2) തൗറാത്താണെന്നു വാദിക്കപ്പെടുന്ന പഴയ നിയമത്തിലെ ഉൽപ്പത്തി, പുറപ്പാട്, ലേവ്യർ, സംഖ്യ, ആവർത്തനം എന്നീ അഞ്ചു പുസ്തകങ്ങളും, സബൂറെന്നു വാദിക്കപ്പെടുന്ന സങ്കീർത്തനങ്ങളും എഴുതിയ കർത്താക്കൾ ആരാണെന്നും, അവയുടെ കാലം ഏതാണെന്നുമുള്ളതിൽ ക്രിസ്ത്യാനികൾക്കിടയിൽ ഇതുവരെ തർക്കം തീർന്നിട്ടില്ല. ബൈബ്ളിലെ മിക്ക പുസ്തകങ്ങളുടെ സ്ഥിതിയും ഇതുതന്നെ. മാത്രമല്ല, ആ അഞ്ചു പുസ്തകങ്ങൾ അപ്പടി മോശെ (മൂസാ നബി) എഴുതിയതല്ലെന്നു കാണിക്കുന്ന പല തെളിവുകളും അവയിൽ തന്നെ ഉണ്ട്താനും. സങ്കീർത്തന പുസ്തകത്തിന്റെ സ്ഥിതിയും ഇതുതന്നെ. ചുരുക്കിപ്പറഞ്ഞാൽ, മോശെ എഴുതിയ ചില കാര്യങ്ങളൊക്കെ ആ അഞ്ചു പുസ്തകങ്ങളിലും ദാവീദ് (ദാവൂദ് നബി(അ)) എഴുതിയ ഏതാനും ഗാനങ്ങൾ സങ്കീർത്തനങ്ങളിലും ഉണ്ടായിരിക്കാമെന്നും, ആ ഭാഗം ഏതാണെന്നു തീർത്തു പറയുക സാധ്യമല്ലെന്നുമാണ് പണ്ഡിതാഭിപ്രായമെന്ന് ക്രിസ്ത്യാനികളുടെ ആധികാരിക ഗ്രന്ഥങ്ങളിൽ തന്നെ പ്രസ്താവിക്കുന്നുമുണ്ട്. അപ്പോൾ, തൗറാത്തും സബൂറും ബൈബ്ളിലുള്ള മേൽപറഞ്ഞ പുസ്തകങ്ങളാണെന്ന് എങ്ങിനെ പറയും?! തൗറാത്തിന്റെ മൂലപ്രതിപോലും വളരെകാലം നഷ്ടപ്പെട്ടു പോയ ശേഷം ഒരാൾ തന്റെ ഓർമയിൽനിന്ന് എഴുതിയുണ്ടാക്കിയതാണെന്നും, അതിൽ നിന്നു പിന്നീട് പകർത്തപ്പെട്ടതാണ് നിലവിലുള്ള തോറാ (തൗറാത്ത്) എന്ന ന്യായപ്രമാണമെന്നും അവർ തന്നെ പറയുകയും ചെയ്യുന്നു. എന്നിരിക്കെ, പ്രസ്തുത വാദത്തിന്റെ സ്ഥിതി എന്തായിരിക്കും?! ആലോചിച്ചു നോക്കുക!

(3) ഇൻജീലാണെന്ന് വാദിക്കപ്പെടുന്ന നാലു സുവിശേഷങ്ങളാണെങ്കിൽ യേശു (ഈസാ നബി) എഴുതിയതോ, അറിഞ്ഞതോ അല്ല. അദ്ദേഹം ഭൂമിയിൽ നിന്നു ഉയർത്തപ്പെട്ടശേഷം പല കൊല്ലങ്ങൾ കഴിഞ്ഞു 65 മുതൽ 110 വരെയുള്ള കൊല്ലങ്ങളിൽ പലരാലും എഴുതിയുണ്ടാക്കപ്പെട്ടവയാകുന്നു. ക്രിസ്ത്യാനികൾ തന്നെ സമ്മതിക്കുന്നതാണിത്. ഓരോന്നും എഴുതിയ ആളെക്കുറിച്ചും, ഉള്ളടക്കങ്ങൾ തമ്മിലുള്ള വൈവിധ്യങ്ങളെക്കുറിച്ചും ഇന്നുവരേക്കും തീരുമാനമാവാത്ത തർക്കങ്ങൾ നിലവിലുണ്ട്താനും. മാത്രമല്ല, യേശുവിന്റെ ഇൻജീൽ (സുവിശേഷം) എന്നും, ദൈവത്തിന്റെ ഇൻജീൽ എന്നും പറയുന്ന വേറൊരു ഇൻജീൽ തന്നെ ഉണ്ടായിരുന്നതായി പുതിയ നിയമത്തിലെ ചില ലേഖനങ്ങളിൽ കാണാവുന്നതുമാണ്. പ്രസ്തുത നാലു സുവിശേഷങ്ങൾക്ക് സുവിശേഷം (ഇൻജീലുകൾ) എന്ന പേർ പറഞ്ഞു വന്നതുപോലും ക്രി. 150 മുതൽക്കുമാകുന്നു. അതേ സമയം വേറെയും പലരാലും എഴുതിയുണ്ടാക്കപ്പെട്ട വളരെ എണ്ണം സുവിശേഷങ്ങൾ ഉണ്ടായിരുന്നതിൽ ഈ നാലെണ്ണം മാത്രം സ്വീകരിച്ചു മറ്റുള്ളവ തള്ളപ്പെടുകയാണ് ചെയ്തിരിക്കുന്നതും. ഇത്രയുംസംഗതികളിൽ നിന്ന് ബൈബ്ളിലെ സുവിശേഷങ്ങളൊന്നും ഈസാ നബി (അ)ക്ക് നൽകപ്പെട്ടതല്ലെന്നും സ്പഷ്ടമായല്ലോ.

(4) ഇന്ന് പ്രചാരത്തിലുള്ള ബൈബ്ൾ, പഴയ നിയമവും പുതിയ നിയമവും കൂടി 66 പുസ്തകങ്ങൾ അടങ്ങിയതാണ്. വ്യത്യസ്തരായ ക്രിസ്തീയ സഭക്കാർ സ്വീകരിച്ചുവരുന്ന ബൈബ്ളുകളുടെ ഉള്ളടക്കങ്ങളിൽ പരസ്പരം പല വ്യത്യാസങ്ങൾ കാണാവുന്നത് തൽക്കാലം വിസ്മരിക്കുക. നമ്മുടെ നാട്ടിൽ കൂടുതൽ പ്രചാരമുള്ളത് ക്രിസ്ത്വബ്ദം 14-ാം നൂറ്റാണ്ടിൽ ക്രിസ്തുമതത്തിന്റെ നവീകരണാർത്ഥം രംഗത്തു വന്ന

പ്രൊട്ടസ്റ്റന്റ് വിഭാഗത്തിൽ പെട്ട ലൂഥറൽ സഭക്കാരുടെ ബൈബ്ളുകളാകുന്നു. മുൻകാലത്തുണ്ടായിരുന്ന ബൈബ്ളുകളും ഇക്കാലത്തെ ബൈബ്ളുകളും തമ്മിലും, പല ഭാഷകളിലും തർജ്ജമ ചെയ്യപ്പെട്ടിട്ടുള്ള ബൈബ്ൾ പ്രതികൾ തമ്മിലും, വ്യത്യസ്ത വിഭാഗക്കാരും കാലക്കാരും ദേശക്കാരും ഉപയോഗിച്ചു വരുന്ന ബൈബ്ളുകൾ തമ്മിലും പല വ്യത്യാസങ്ങളും കാണാവുന്നതാണ്. ഉള്ളടക്കത്തിലും ആശയത്തിലും മാത്രമല്ല, വേദപുസ്തകങ്ങളായി അംഗീകരിക്കപ്പെട്ടവയിലും, അംഗീകരിക്കപ്പെടാതെ തള്ളപ്പെട്ടവ (അപ്പൊക്രീഫാ)യിലും ക്രിസ്ത്യാനികൾ ഭിന്നാഭിപ്രായക്കാരാകുന്നു. എന്നിരിക്കെ, ക്രിസ്തീയ സമുദായ മദ്ധ്യെ തർക്കത്തിലായിരുന്നതും, ഇപ്പോഴും തർക്കം തീർന്നിട്ടില്ലാത്തതും, ഇപ്പോഴും പരിഷ്കാരവും തിരുത്തും നടന്നുകൊണ്ടിരിക്കുന്നതുമായ ബൈബ്ളിൽ അല്ലാഹു അവതരിപ്പിച്ചതായി ക്വുർആനിൽ പറയുന്ന ആ വേദഗ്രന്ഥങ്ങൾ മൂന്നും ബൈബ്ളിലെ ചില പുസ്തകങ്ങളാണന്നും പറയുന്നത് ശരിയല്ലെന്നുള്ളതിൽ സംശയലേശമില്ല തന്നെ.

മേൽ ചൂണ്ടിക്കാട്ടിയ ഓരോ വസ്തുതയും ആധികാരിക ക്രിസ്തീയ സാഹിത്യങ്ങളെ ആധാരമാക്കി പ്രസ്താവിച്ചതാണ്. വേണമെന്ന് തോന്നുന്നവർ ഓരോ വിഷയത്തെക്കുറിച്ചും വേദപുസ്തക നിഘണ്ടുക്കളിലെ ഉപന്യാസങ്ങളെയും, ക്രൈസ്തവ സഭാചരിത്ര ഗ്രന്ഥങ്ങളെയും പരിശോധിച്ചു നോക്കേണ്ടതാകുന്നു.(*)

ഒരു സംഗതി ഇവിടെ വ്യക്തമാക്കുവാൻ ആഗ്രഹിക്കുന്നു: അല്ലാഹു മൂസാ നബി (അ)ക്കും, ഈസാ നബി (അ)ക്കും അവതരിപ്പിച്ച ഗ്രന്ഥങ്ങളെ (തൗറാത്ത്-ഇൻജീലുകളെ)യും ദാവൂദ് നബി (അ)ക്കു നൽകിയ സബൂറിനെയും സംബന്ധിച്ചാണ് അവ ബൈബ്ളിൽ ഇല്ലെന്നു നാം മുകളിൽ പ്രസ്താവിച്ചത്. എന്തൊക്കെ ഭേദഗതികളും മാറ്റത്തിരുത്തങ്ങളും നടന്നിട്ടും നടക്കുന്നുമുണ്ടെങ്കിലും ശരി, അല്ലാഹു അവതരിപ്പിച്ച ആ യഥാർത്ഥ ഗ്രന്ഥങ്ങളിലെ നിയമങ്ങളും ഉപദേശങ്ങളും-ഇക്കാലത്തുംമുൻകാലത്തും -ബൈബ്ളിലെ പുസ്തകങ്ങളിൽ പലതും അടങ്ങിയിരിക്കുമെന്നുള്ളത് ശരിയാണ്. ഇതിന് സന്ദർഭോചിതം ചില ഉദാഹരണങ്ങൾ നാം ചൂണ്ടിക്കാട്ടാറുമുണ്ട്. പക്ഷേ, അവ ഏതൊക്കെയാണ്, എവിടെയൊക്കെയാണ്, എത്രയൊക്കെയാണ് എന്നൊന്നും നിർണയിക്കുക സാധ്യമല്ല തന്നെ. അല്ലാഹു പറയുന്നു:

وَأَنزَلْنَآ إِلَيْكَ ٱلْكِتَـٰبَ بِٱلْحَقِّ مُصَدِّقًا لِّمَا بَيْنَ يَدَيْهِ مِنَ ٱلْكِتَـٰبِ وَمُهَيْمِنًا عَلَيْهِ ۖ

﴾51﴿ **(നബിയേ) നിനക്കും നാം യഥാർത്ഥ പ്രകാരം വേദഗ്രന്ഥം അവതരിപ്പിച്ചു തന്നിരിക്കുന്നു; അതിന്റെ മുമ്പിലുള്ള വേദഗ്രന്ഥത്തെ (ശരിവെച്ചു) സത്യപ്പെടുത്തുന്നതായിക്കൊണ്ടും, അതിൽ മേൽനോട്ടം ചെയ്യുന്നതായിക്കൊണ്ടും.**

فَٱحْكُم بَيْنَهُم بِمَآ أَنزَلَ ٱللَّهُ ۖ

**ആകയാൽ, അല്ലാഹു അവതരിപ്പിച്ചത് പ്രകാരം അവർക്കിടയിൽ നീ വിധിച്ചുകൊള്ളുക.**

*(*) കേരള നദ്‌വത്തുൽ മുജാഹിദീൻ പ്രസിദ്ധീകരിച്ച 'ബൈബ്ളിന്റെ വിശ്വസനീയത' എന്ന പുസ്തകം ഈ വിഷയത്തിൽ ഒരു അവലംബ ഗ്രന്ഥമാണ്.*

وَلَا تَتَّبِعۡ أَهۡوَآءَهُمۡ عَمَّا جَآءَكَ مِنَ ٱلۡحَقِّۚ

നിനക്ക് വന്നിട്ടുള്ള യഥാർത്ഥത്തെ വിട്ടു അവരുടെ ഇച്ഛകളെ നീ പിൻപറ്റുകയും ചെയ്യരുത്.

لِكُلٍّ جَعَلۡنَا مِنكُمۡ شِرۡعَةً وَمِنۡهَاجًاۚ

നിങ്ങളിൽ എല്ലാവർക്കും (തന്നെ) ഓരോ (നിയമ) നടപടിക്രമവും, ഓരോ തുറന്ന (കർമ) മാർഗവും നാം ഏർപ്പെടുത്തിയിരിക്കുന്നു.

وَلَوۡ شَآءَ ٱللَّهُ لَجَعَلَكُمۡ أُمَّةً وَٰحِدَةً وَلَٰكِن لِّيَبۡلُوَكُمۡ فِي مَآ ءَاتَىٰكُمۡۖ فَٱسۡتَبِقُواْ ٱلۡخَيۡرَٰتِۚ

അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ നിങ്ങളെ(യെല്ലാം) അവൻ ഒരേ സമുദായമാക്കുക തന്നെ ചെയ്യുമായിരുന്നു എങ്കിലും, നിങ്ങൾക്ക് അവൻ നൽകിയിട്ടുള്ളതിൽ നിങ്ങളെ പരീക്ഷണം ചെയ്‌വാൻ വേണ്ടിയത്രെ (അങ്ങിനെ ചെയ്യാതിരുന്നത്). അതിനാൽ, നല്ല കാര്യങ്ങൾക്ക് (മത്സര പൂർവ്വം) മുൻ കടന്നു വരുവിൻ!

إِلَى ٱللَّهِ مَرۡجِعُكُمۡ جَمِيعًا فَيُنَبِّئُكُم بِمَا كُنتُمۡ فِيهِ تَخۡتَلِفُونَ ﴿٤٨﴾

അല്ലാഹുവിങ്കലേക്കാണ് നിങ്ങളുടെയെല്ലാംമടങ്ങിവരവ്. അപ്പോൾ, നിങ്ങൾ (തമ്മിൽ) ഏതൊന്നിൽ ഭിന്നാഭിപ്രായത്തിലായിരുന്നുവോ അതിനെപ്പറ്റി അവൻ നിങ്ങളെ ബോധ്യപ്പെടുത്തുന്നതാണ്.

---

﴾51﴿ وَأَنزَلۡنَآ നാം അവതരിപ്പിക്കുകയും ചെയ്തിരിക്കുന്നു إِلَيۡكَ നിന്നിലേക്ക്, നിനക്ക് ٱلۡكِتَٰبَ (വേദ) ഗ്രന്ഥം بِٱلۡحَقِّ യഥാർത്ഥ പ്രകാരം مُصَدِّقًا സത്യപ്പെടുത്തിക്കൊണ്ട് لِّمَا بَيۡنَ يَدَيۡهِ അതിന്റെ മുമ്പിലുള്ളതിനെ مِنَ ٱلۡكِتَٰبِ (വേദ) ഗ്രന്ഥമാകുന്ന, ഗ്രന്ഥത്തിൽ നിന്നും وَمُهَيۡمِنًا മേൽനോട്ടം ചെയ്യുന്നതായും, മേലന്വേഷണം വഹിച്ചുകൊണ്ടും, കാവൽക്കാരനായും عَلَيۡهِ അതിന്റെ മേൽ, അതിൽ فَٱحۡكُم അതിനാൽ നീ വിധിച്ചു കൊള്ളുക بَيۡنَهُم അവർക്കിടയിൽ بِمَآ أَنزَلَ അവതരിപ്പിച്ചതുകൊണ്ട് (പ്രകാരം) ٱللَّهُ അല്ലാഹു وَلَا تَتَّبِعۡ നീ പിൻപറ്റുക(തുടരുക)യും ചെയ്യരുത് أَهۡوَآءَهُمۡ അവരുടെ ഇച്ഛകളെ عَمَّا جَآءَكَ നിനക്ക് വന്നതിനെ വിട്ട് مِنَ ٱلۡحَقِّ യഥാർത്ഥമാകുന്ന, യഥാർത്ഥത്തിൽ നിന്ന് لِكُلٍّ എല്ലാവർക്കും (തന്നെ) جَعَلۡنَا നാം ആക്കി (ഏർപ്പെടുത്തി)യിരിക്കുന്നു مِنكُمۡ നിങ്ങളിൽ നിന്ന് شِرۡعَةً ഒരു (ഓരോ) നടപടിക്രമം, നിയമമാർഗം وَمِنۡهَاجًا ഒരു (ഓരോ) തുറന്ന മാർഗവും, പ്രത്യക്ഷ വഴിയും وَلَوۡ شَآءَ ٱللَّهُ അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ

لَجَعَلَكُمْ നിങ്ങളെ അവൻ ആക്കുക തന്നെ ചെയ്യുമായിരുന്നു أُمَّةً وَاحِدَةً ഏക (ഒരേ) സമുദായം وَلَٰكِن എങ്കിലും لِّيَبْلُوَكُمْ നിങ്ങളെ പരീക്ഷണം ചെയ്‌വാൻ വേണ്ടിയാകുന്നു فِي مَآ ءَاتَىٰكُمْ നിങ്ങൾക്കവൻ നൽകിയതിൽ فَاسْتَبِقُوا അതിനാൽ നിങ്ങൾ മുൻകട ന്നുവരുവിൻ, മുൻകടക്കുവാൻ ശ്രമിക്കുവിൻ الْخَيْرَاتِ നല്ലവക്ക്, നല്ല കാര്യങ്ങളിലേക്ക് إِلَى اللَّهِ അല്ലാഹുവിങ്കലേക്കാണ് مَرْجِعُكُمْ നിങ്ങളുടെ മടക്കം, മടങ്ങുന്ന സ്ഥാനം, മട ങ്ങിവരവ് جَمِيعًا മുഴുവനും, എല്ലാവരുടെയും فَيُنَبِّئُكُم അപ്പോഴവൻ നിങ്ങളെ ബോധ്യ പ്പെടുത്തും بِمَا كُنتُمْ നിങ്ങളായിരുന്നതിനെപ്പറ്റി فِيهِ അതിൽ تَخْتَلِفُونَ നിങ്ങൾ ഭിന്നാഭി പ്രായത്തിലായിരിക്കും, വ്യത്യാസപ്പെട്ടുകൊണ്ടിരിക്കും.

---

തൗറാത്തിനെയും ഇൻജീലിനെയും കുറിച്ച് വിവരിച്ചശേഷം, ക്വുർആനെയും അതിന്റെ സവിശേഷതകളെയും കുറിച്ചു പ്രസ്താവിക്കുകയാണ്. ആ രണ്ടു വേദഗ്ര ന്ഥങ്ങളുമെന്നപോലെ, ക്വുർആനാകുന്ന വേദഗ്രന്ഥവും അല്ലാഹു തന്നെയാണ് അവ തരിപ്പിച്ചിരിക്കുന്നത്. ആശയക്കുഴപ്പത്തിനോ സംശയത്തിനോ അവകാശമില്ലാത്ത വിധം സത്യയാഥാർത്ഥ്യങ്ങളും, ന്യായയുക്തങ്ങളുമായ കാര്യങ്ങളാണ് അതിലുള്ളത്. അതിന്റെ മുമ്പുള്ള വേദഗ്രന്ഥങ്ങളെ അത് നിഷേധിക്കുകയോ ഖണ്ഡിക്കുകയോ ചെയ്യു ന്നില്ല. അവയെ ശരിവെക്കുകയും, അവയുടെ സത്യത സ്ഥാപിക്കയുമാണ് ചെയ്യുന്ന ത്. അതിനു പുറമെ, അവയെ സംബന്ധിച്ച് ഒരു മേൽനോട്ടവും അവയുടെ ഒരു സംര ക്ഷണവും കൂടിയാണ് ക്വുർആൻ. ഏതെങ്കിലും തരത്തിലുള്ള കൈകടത്തൽ മുഖേ നയോ ദുർവ്യാഖ്യാനങ്ങൾവഴിയോ അവയിൽ ഏർപ്പെട്ടിട്ടുള്ള വൈകല്യങ്ങളെയും അവ യുടെ അനുയായികളാൽ പൂഴ്ത്തിവെക്കപ്പെട്ട ഭാഗങ്ങളെയും അത് വെളിക്കു കൊണ്ടു വരുന്നതാണ്. അങ്ങനെ, അവയുടെ സാക്ഷാൽ ദൗത്യങ്ങളെന്തായിരുന്നുവെന്ന് ക്വുർ ആൻ തുറന്നു കാട്ടിക്കൊണ്ടിരിക്കും എന്നൊക്കെയാണ് ക്വുർആനെപ്പറ്റി പ്രസ്താവിച്ച തിന്റെ താൽപര്യം.

مهيمن എന്ന വാക്കിനാണ് 'മേൽനോട്ടം നടത്തുന്നത്' എന്ന് നാം അർത്ഥം കൽപ്പി ച്ചത്. 'കാത്തുസൂക്ഷിക്കുന്നത്, വിശ്വാസ്ഥത പാലിക്കുന്നത്, സാക്ഷ്യം വഹിക്കുന്നത്, വിധി കൽപിക്കുന്നത്' എന്നിങ്ങിനെയും അതിന് അർത്ഥങ്ങൾ കൽപിക്കപ്പെട്ടിരിക്കു ന്നു. ഇബ്നു കഥീർ (റ) ചൂണ്ടിക്കാട്ടിയതുപോലെ, എല്ലാം തന്നെ തത്വത്തിൽ യോജി ക്കുന്നതും ക്വുർആന്റെ ഗുണവിശേഷങ്ങളുമാകുന്നു.

ഇങ്ങിനെയുള്ള ഒരു ഗ്രന്ഥം നബി ﷺക്ക് നൽകപ്പെട്ടിട്ടുള്ള സ്ഥിതിക്ക് എല്ലാകാ ര്യത്തിലും വിധി കൽപിക്കുന്നതും, തീരുമാനം നിശ്ചയിക്കുന്നതും ആ ഗ്രന്ഥം അനു സരിച്ചു മാത്രമായിരിക്കണം, അതിനെ വിട്ടേച്ചു മുൻ ഗ്രന്ഥങ്ങളുടെ അനുയായികളായ വേദക്കാരുടെയോ മറ്റോ തന്നിഷ്ടങ്ങൾക്ക് വഴങ്ങിക്കൊടുക്കരുത്, അതിലൊന്നും അവരെ അനുസരിക്കുകയും ചെയ്യരുത് എന്ന് അല്ലാഹു നബി ﷺയോട് കൽപിക്കുകയും ചെയ്യു ന്നു. ഈ കൽപന നബി ﷺയെ അഭിമുഖീകരിച്ചുകൊണ്ടാണ് പ്രത്യക്ഷത്തിൽ ഉള്ള തെങ്കിലും മുസ്‌ലിം സമുദായത്തെ പൊതുവിലും, പണ്ഡിതന്മാരെയും വിധികർത്താ ക്കളെയും വിശേഷിച്ചും ബാധിക്കുന്നതാണെന്ന് പറയേണ്ടതില്ല. യഥാർത്ഥമായ മത വിധികൾക്കെതിരായി-ജനങ്ങളുടെ അഭിലാഷവും, ആവശ്യവും അനുസരിച്ച്-മതവി

ധികൾ നൽകുന്നവരും, മതപ്രമാണങ്ങളെ അപ്രകാരം വ്യാഖ്യാനിച്ചു കൊടുക്കുന്ന വരും അല്ലാഹുവിന്റെ ഈ കൽപ്പന ലംഘിക്കുന്നവരത്രെ. അല്ലാഹു നമ്മെ കാത്തു രക്ഷിക്കട്ടെ. ആമീൻ.

ക്വുർആൻ അതിന്റെ മുമ്പുള്ള വേദഗ്രന്ഥങ്ങളെയെല്ലാം ശരിവെക്കുന്നു; എല്ലാ നബി മാരും പ്രബോധനം ചെയ്തിട്ടുള്ളത് ഒരേ മതവുമാണ്. എന്നിരിക്കെ, നിയമ നടപടിക ളിലും, ആചാരാനുഷ്ഠാന മുറകളിലും എല്ലാ സമുദായവും പൂർണമായും ഒരേ പ്രകാ രത്തിലായിരിക്കേണ്ടതല്ലേ? അനുഭവത്തിൽ അങ്ങിനെയല്ലല്ലോ ഉള്ളത്? എന്നൊരു സംശയത്തിന് അവകാശമുണ്ട്. അതിനുള്ള മറുപടിയെന്നോണം രണ്ടു കാര്യങ്ങൾ അല്ലാഹു ഉണർത്തുന്നു:

(1) നിങ്ങളിൽ എല്ലാവർക്കും-ഓരോ സമുദായത്തിനും-തന്നെ ഓരോ നിയമ നട പടി ക്രമവും, ഓരോ തുറന്ന കർമ മാർഗവും നാം ഏർപ്പെടുത്തിത്തന്നിരിക്കുന്നു. (لِكُلٍّ جَعَلْنَا مِنكُمْ شِرْعَةً وَمِنْهَاجًا) അതായത്: മൗലിക തത്വങ്ങളും മൂലസിദ്ധാന്തങ്ങളും ഒന്നു തന്നെ. പ്രായോഗിക ജീവിതത്തിൽ അവയെ സാക്ഷാൽക്കരിക്കുന്നതിനായി ഓരോ സമുദായത്തിനും-അതാതിന്റെ ബുദ്ധിപരവും മാനസികവും സാമൂഹികവുമായ വളർച്ചക്കും, കാലദേശ പരിതഃസ്ഥിതികൾക്കും അനുസരിച്ചു-ഓരോ നിയമ നടപടി ക്രമവും (شرعة) ഓരോ വ്യക്തമായ കർമ മാർഗവും (منهاج) നാം നിശ്ചയിച്ചുവെച്ചതാ ണ്. എന്നല്ലാതെ, മൂല്യങ്ങളിലോ, അടിസ്ഥാനങ്ങളിലോ, ലക്ഷ്യങ്ങളിലോ അവയൊ ന്നും വിഭിന്നമല്ല എന്ന് സാരം. നബി ﷺ പറഞ്ഞതായി അബൂഹുറയ്റ (റ)യിൽ നിന്ന് ബുഖാരിയും മുസ്‌ലിമും (റ) ഉദ്ധരിക്കുന്നു: 'പ്രവാചക സമൂഹങ്ങളാകുന്ന ഞങ്ങൾ പല മാതൃവഴിക്കുള്ള സഹോദരങ്ങളാകുന്നു. ഞങ്ങളുടെ മതം ഒന്നത്രെ'.

നിങ്ങളെ ഒരേ ഒരു സമുദായം ആക്കുവാൻ അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവൻ അങ്ങനെത്തന്നെ ചെയ്യുമായിരുന്നു. എങ്കിലും അവനത് ചെയ്യാതിരുന്നത്, നിങ്ങൾക്ക്-ഓരോ സമുദായത്തിനും-അവൻ നിശ്ചയിച്ചു തന്നിട്ടുള്ളതിൽ നിങ്ങൾ എന്തു നില കൈക്കൊള്ളുന്നുവെന്ന് നിങ്ങളെ പരീക്ഷിക്കുവാൻ വേണ്ടിയാകുന്നു. (وَلَوْ شَآءَ ٱللَّهُ لَجَعَلَكُمْ .... فِى مَآ ءَاتَىٰكُمْ) എന്ന് അല്ലാഹു അറിയിക്കുന്നു. അതെ, എല്ലാ വർക്കും ഒരേ തരത്തിലുള്ള നിയമക്രമവും ആചാര മാർഗവും നിശ്ചയിച്ചു കൊണ്ട് മനുഷ്യരെ മുഴുവനും ഒരൊറ്റ സമുദായമാക്കിത്തീർക്കുവാൻ അല്ലാഹുവിന് കഴിയാ ഞ്ഞിട്ടല്ല. പക്ഷേ, അങ്ങിനെയല്ല അവൻ ഉദ്ദേശിച്ചത്. ഒരേ ലക്ഷ്യത്തിലേക്ക് എത്തിച്ചേ രുവാൻ വേണ്ടി ഓരോ കൂട്ടർക്കും ഓരോ ക്രമവും മാർഗവും നിർദ്ദേശിച്ചു കൊടുക്കു ക. എന്നിട്ട് അവരവർക്ക് നിശ്ചയിക്കപ്പെട്ട പരിധിയിൽ ഒതുങ്ങി നിന്നുകൊണ്ട് ആരാണ് ലക്ഷ്യത്തിലേക്ക് കൂടുതൽ മുന്നേറിവരുന്നതെന്നും, ആരാണ് കൂടുതൽ വിജയം വരി ക്കുന്നവരെന്നും ഒരു പരീക്ഷണം നടത്തുക. ഇതാണ് അവൻ ഉദ്ദേശിച്ചിരിക്കുന്നത്.

മനുഷ്യവർഗത്തിന്റെ സാക്ഷാൽ ജീവിത വിജയം നിലകൊള്ളുന്നത് അല്ലാ ഹുവിന്റെ പ്രീതിയിലും പരലോക നന്മയിലുമാണല്ലോ. അതിനുള്ള ഏക മാർഗം അവന്റെ ഏകത്വവും പരമാധികാരവും സമ്മതിച്ചുകൊണ്ടും അവന്റെ ആജ്ഞാനിർദ്ദേ ശങ്ങളനുസരിച്ചുകൊണ്ടും ജീവിക്കലുമാകുന്നു. ആ സ്ഥിതിക്ക് മനുഷ്യരെല്ലാം എന്തു കൊണ്ട് ഒരേ സമുദായമായില്ല. എന്തുകൊണ്ട് ഒരേ കർമ പദ്ധതിയും നിയമ സംഹി തയും നൽകപ്പെട്ടവരായില്ല എന്ന് ചോദ്യം ചെയ്യുകയോ തർക്കിക്കുകയോ അല്ല നിങ്ങൾ

വേണ്ടത്. സൽക്കർമങ്ങളും സന്മാർഗ നിഷ്ഠയും വഴി-ഓരോ കൂട്ടരും മറ്റെവരെ മുൻകടക്കേണമെന്ന ഉൽസാഹത്തിൽ-വീറോടുകൂടി മുന്നേറുവാൻ ശ്രമിക്കയാണ് ചെയ്യേണ്ടത് എന്നത്രെ നിങ്ങൾ നല്ല കാര്യങ്ങളിലേക്ക് വാശിയോടെ മുന്നോട്ട് വരുവിൻ (فَٱسْتَبِقُوا۟ ٱلْخَيْرَٰتِ)എന്നു പറഞ്ഞതിന്റെ താൽപര്യം. ഓരോ കൂട്ടരും ഏത് നില കൈകൊണ്ടിരുന്നാലും എല്ലാവരും തിരിച്ചു വരുന്നത് അല്ലാഹുവിങ്കലേക്കാണല്ലോ. അപ്പോൾ, ഓരോ കൂട്ടരും സ്വീകരിച്ച നിലപാട് എന്തായിരുന്നുവെന്നു അവരെ ശരിക്കും ബോധ്യപ്പെടുത്തിക്കൊണ്ട് അവൻ നടപടി എടുത്തുകൊള്ളുന്നതുമാണ് (إِلَى ٱللَّهِ مَرْجِعُكُمْ ...الخ) എന്നും അവസാനമായി എല്ലാവരെയും അല്ലാഹു താക്കീത് ചെയ്യുന്നു.

وَلَوْ شَآءَ ٱللَّهُ... (അല്ലാഹു ഉദ്ദേശിച്ചെങ്കിൽ നിങ്ങളെ അവൻ ഒരേ സമുദായമാക്കുമായിരുന്നു. എങ്കിലും നിങ്ങൾക്ക് നൽകിയതിൽ നിങ്ങളെ പരീക്ഷണം ചെയ്‌വാൻ വേണ്ടിയാണ്). എന്ന വാക്യങ്ങളുടെ വ്യാഖ്യാനമെന്ന നിലക്ക് ചില ആളുകൾ ഇവിടെ എഴുതിക്കാണുന്ന ഒരു വിവരണം കാണുമ്പോൾ ആശ്ചര്യം തോന്നിപ്പോകുന്നു. അത് വായിക്കുന്ന മാത്രയിൽതന്നെ, നിഷ്പക്ഷ ഹൃദയമുള്ള ഏതൊരാൾക്കും ആ വിവരണത്തിന്റെ പിന്നിലുള്ള മനസ്സിരിപ്പ് എന്താണെന്നു ഏറെക്കുറേ മനസ്സിലാക്കാവുന്നതാണ്. 'ചിന്ത, കഴിവ്, വാസന മുതലായവയിൽ മനുഷ്യർ വ്യത്യസ്തരാണ്. സർവ്വജ്ഞനായ അല്ലാഹുവിന്റെ ഒരു തന്ത്രമാണിത്. ഈ വ്യത്യസ്തതയിൽനിന്നേ മനുഷ്യജീവിതം അഭിവൃദ്ധിപ്പെടുകയുള്ളൂ. അതുകൊണ്ട് പുരോഗമന വാഞ്ഛയും പരസ്പരം മുൻകടക്കുവാനുള്ള ഔൽസുക്യവും മനുഷ്യരിൽ ഉണ്ടാക്കിത്തീർക്കേണ്ടതിന് പല തന്ത്രങ്ങളും അല്ലാഹു പ്രയോഗിച്ചിട്ടുണ്ട്. അല്ലെങ്കിൽ മനുഷ്യർ ഇന്നത്തെ നിലയിൽ എത്തിച്ചേരുകയില്ലായിരുന്നു. മലക്കുകൾ തുടങ്ങി പക്ഷി മൃഗാദികൾവരെയുള്ളവയെല്ലാം എക്കാലത്തും ഒരേ അവസ്ഥയിൽ നിലകൊള്ളുന്നു. പുരോഗമന വാഞ്ഛയും, അതിനുള്ള കഴിവും അവർക്കില്ല. ഇത് മനുഷ്യനാണുള്ളത്. ഈ അനുഗ്രഹമാണിവിടെ ഓർമിപ്പിക്കുന്നത്. നിങ്ങൾക്ക് തന്നിട്ടുള്ള മേൽ ചൂണ്ടിക്കാട്ടിയ ആ കഴിവുകളിൽ നിങ്ങളെ പരീക്ഷിക്കുന്നതിനു വേണ്ടിയാണത് എന്നത്രെ لِّيَبْلُوَكُمْ فِى مَآ ءَاتَىٰكُمْ (നിങ്ങൾക്ക് നൽകിയതിൽ നിങ്ങളെ പരീക്ഷിക്കുവാൻ വേണ്ടി) എന്ന വാക്യത്തിന്റെ അർത്ഥം. ഇതാണ് അവരുടെ വാക്കുകളിലൂടെത്തന്നെ ആ വിവരണത്തിന്റെ രീതി. ഈ വിവരണത്തിന്റെ സൗകര്യാർത്ഥം ക്വുർആന്റെ വാക്കുകളുടെ അർത്ഥത്തിൽ പോലും ഇവർ കൈകടത്തിയിരുന്നു. لَجَعَلَكُمْ أُمَّةً وَٰحِدَةً (നിങ്ങളെ അവൻ ഒരേ സമുദായം ആക്കുമായിരുന്നു.) എന്ന വാക്കിനു 'നിങ്ങളെയെല്ലാം അവൻ (പക്ഷിമൃഗങ്ങളെപ്പോലെ) ഒരേ സമുദായമാക്കി നിറുത്തിപ്പോരുമായിരുന്നു' എന്നും, فِى مَآ ءَاتَىٰكُمْ (നിങ്ങൾക്ക് നൽകിയതിൽ- തന്നിട്ടുള്ളതിൽ) എന്ന വാക്കിനു 'നിങ്ങൾക്ക് തന്നിട്ടുള്ള കഴിവുകളിൽ' എന്നുമാണ് ഇവർ കൊടുത്തു കാണുന്ന അർത്ഥം.

അൽപമെങ്കിലും അറബി അറിയുകയും ഈ വാക്യങ്ങളുടെ മുമ്പും പിമ്പുമായി ഇതേ വചനത്തിൽ തന്നെയുള്ള മറ്റു വാക്യങ്ങൾ ഗൗനിക്കുകയും ചെയ്യുന്ന ഏതൊരാളും നിശ്ചയമായും ഇത് കാണുമ്പോൾ വിസ്മയിച്ചുപോകും. എന്തോ ചില താൽപര്യങ്ങൾ ക്വുർആന്റെ പേരിൽ വെളിക്കിറക്കുവാൻ കൽപിച്ചുകൂട്ടി ചെയ്ത ഒരു കുതന്ത്രമാണിതെന്നുള്ളതിൽ ആരും സംശയിക്കയില്ല. ആ വിവരണത്തിലെ ഭാഷ

പോലും സത്യവിശ്വാസികളായ ആളുകളെ വിസ്മയിപ്പിച്ചുപോകും. ഇവരുടെ പ്രസ്താവനയിലടങ്ങിയ ആശയത്തെക്കുറിച്ചു നാം ഒന്നും പറയുന്നില്ല. പക്ഷേ, അതും അല്ലാഹു പറഞ്ഞ ആ വാക്യങ്ങളും തമ്മിൽ ആശയപരമായി യാതൊരു ബന്ധവുമില്ലെന്ന് മേൽ വിവരിച്ചതിൽ നിന്നും, ആയത്തിന്റെ നേർക്കുനേരെയുള്ള അർത്ഥത്തിൽ നിന്നും ആർക്കും വ്യക്തമാകുന്നതാണ്. അല്ലാഹു നമുക്കെല്ലാം സത്യത്തെ സത്യമായി കാണുവാൻ തൗഫീക് നൽകട്ടെ. آمين

وَأَنِ ٱحْكُم بَيْنَهُم بِمَآ أَنزَلَ ٱللَّهُ وَلَا تَتَّبِعْ أَهْوَآءَهُمْ

**﴿52﴾ അല്ലാഹു അവതരിപ്പിച്ചതു പ്രകാരം അവർക്കിടയിൽ നീ വിധിക്കണം, അവരുടെ ഇച്ഛകളെ നീ പിൻപറ്റുകയും ചെയ്യരുത് എന്നും (നാം കൽപിച്ചിരിക്കുന്നു).**

وَٱحْذَرْهُمْ أَن يَفْتِنُوكَ عَنۢ بَعْضِ مَآ أَنزَلَ ٱللَّهُ إِلَيْكَ ۖ فَإِن تَوَلَّوْا۟ فَٱعْلَمْ أَنَّمَا يُرِيدُ ٱللَّهُ أَن يُصِيبَهُم بِبَعْضِ ذُنُوبِهِمْ ۗ

**അല്ലാഹു നിനക്ക് അവതരിപ്പിച്ചിട്ടുള്ള ചിലതിൽ നിന്ന് അവർ നിന്നെ കുഴപ്പത്തിലാ(ക്കി തെറ്റി)ക്കുന്നതിനെക്കുറിച്ചു നീ കാത്തുകൊള്ളുകയും ചെയ്യുക. എനി, അവർ തിരിഞ്ഞു കളയുന്ന പക്ഷം നീ അറിഞ്ഞുകൊള്ളുക: അവരുടെ ചില പാപങ്ങൾ നിമിത്തം അവർക്ക് (ആപത്തു) ബാധിപ്പിക്കുവാൻ തന്നെ അല്ലാഹു ഉദ്ദേശിക്കുന്നുവെന്ന്.**

وَإِنَّ كَثِيرًا مِّنَ ٱلنَّاسِ لَفَـٰسِقُونَ ﴿٥٢﴾

**നിശ്ചയമായും, മനുഷ്യരിൽ നിന്ന് വളരെ ആളുകളും തോന്നിയവാസികൾ തന്നെയാണ്.**

أَفَحُكْمَ ٱلْجَـٰهِلِيَّةِ يَبْغُونَ ۚ

**﴿53﴾ അപ്പോൾ, 'ജാഹിലിയ്യത്തി'ന്റെ [അജ്ഞാന കാലത്തിലെ] വിധിയാണോ അവർ തേടുന്നത്?!**

وَمَنْ أَحْسَنُ مِنَ ٱللَّهِ حُكْمًا لِّقَوْمٍ يُوقِنُونَ ﴿٥٣﴾

**ഉറപ്പി(ച്ചു വിശ്വസി)ക്കുന്ന ജനങ്ങൾക്ക് അല്ലാഹുവിനെക്കാൾ വിധി നന്നായുള്ളവൻ (വേറെ) ആരുണ്ട്?!**

---

﴿52﴾ وَأَنِ ٱحْكُم നീ വിധിക്കണമെന്നും بَيْنَهُم അവർക്കിടയിൽ بِمَآ أَنزَلَ അവതരിപ്പിച്ചതു പ്രകാരം ٱللَّهُ അല്ലാഹു وَلَا تَتَّبِعْ നീ പിൻപറ്റുകയും ചെയ്യരുത്(എന്നും) أَهْوَآءَهُمْ അവരുടെ ഇച്ഛകളെ وَٱحْذَرْهُمْ അവരെ നീ കരുതി (കാത്തു-ശ്രദ്ധിച്ചു-ജാഗ്രതയോ

ടെ)യിരിക്കുകയും ചെയ്യുക أَن يَفۡتِنُوكَ അവർ നിന്നെ കുഴപ്പത്തിലാക്കുന്ന (തെറ്റിച്ചു കളയുന്ന)തിനെക്കുറിച്ച് مَآ أَنزَلَ ٱللَّهُ عَنۢ بَعۡضِ ചിലതിനെ വിട്ട്, ചിലരിൽ നിന്ന് അല്ലാഹു അവതരിപ്പിച്ചതിലെ إِلَيۡكَ നിനക്ക്, നിന്നിലേക്ക് فَإِن تَوَلَّوۡاْ എന്നി അവർ തിരിഞ്ഞു പോകുന്ന പക്ഷം فَٱعۡلَمۡ അപ്പോൾ നീ അറിയുക أَنَّمَا يُرِيدُ ഉദ്ദേശിക്കുകതന്നെയാണെന്ന് ٱللَّهُ അല്ലാഹു أَن يُصِيبَهُم അവർക്ക് (അവരെ) ബാധിപ്പിക്കുവാൻ, വിപത്തു വരുത്തുവാൻ بِبَعۡضِ ചിലത് നിമിത്തം ذُنُوبِهِمۡ അവരുടെ പാപങ്ങളിലെ وَإِنَّ كَثِيرًا നിശ്ചയമായും വളരെ (ആളുകൾ) مِّنَ ٱلنَّاسِ മനുഷ്യരിൽ നിന്ന് لَفَٰسِقُونَ തോന്നിയവാസികൾ തന്നെ ﴿53﴾ أَفَحُكۡمَ അപ്പോൾ വിധിയെയോ ٱلۡجَٰهِلِيَّةِ ജാഹിലിയ്യത്തിന്റെ, അജ്ഞാനകാലത്തെ يَبۡغُونَ അവർ തേടുന്നു, അന്വേഷിക്കുന്നു وَمَنۡ أَحۡسَنُ അധികം നല്ലവൻ ആരുണ്ട്, (ആരാണ്) مِنَ ٱللَّهِ അല്ലാഹുവിനെക്കാൾ حُكۡمًا വിധിയാൽ, വിധി لِّقَوۡمٖ ഒരു ജനതക്ക് يُوقِنُونَ ഉറപ്പിക്കുന്ന, ഉറച്ചു വിശ്വസിക്കുന്ന

---

അല്ലാഹു അവതരിപ്പിച്ച പ്രകാരം തന്നെ വിധിക്കണം, വേദക്കാരുടെയോ മറ്റോ തന്നിഷ്ടങ്ങൾക്ക് വഴങ്ങിപ്പോകരുത് എന്ന് നബി ﷺയോട് അല്ലാഹു വീണ്ടും ഊന്നിപ്പറയുന്നു. ഈ കൽപനക്കെതിരായി നബി ﷺ വല്ലതും ചെയ്തേക്കുവാൻ ഇടയുള്ളതുകൊണ്ടല്ല ഇക്കാര്യം ഇത്ര ശക്തിപ്പെടുത്തിപ്പറയുന്നത്. ഏതെങ്കിലും തരത്തിൽ നബി ﷺയെ വശീകരിച്ചോ വഞ്ചിച്ചോ നേർമാർഗത്തിൽനിന്ന് വ്യതിചലിപ്പിക്കാമെന്ന വ്യാമോഹം ശത്രുക്കൾ ഉപേക്ഷിക്കുവാൻ വേണ്ടിയാണത്. അവർ അതിന് തക്കം പാർത്തുകൊണ്ടേ ഇരിക്കുകയാണല്ലോ. ഇബ്നു ജരീറും, ഇബ്നു അബീഹാതിമും (റ) ഇബ്നു അബ്ബാസ് (റ)ൽ നിന്ന് ഇപ്രകാരം നിവേദനം ചെയ്തിരിക്കുന്നു:- 'നമുക്ക് മുഹമ്മദിനെ ഒന്നു കുഴപ്പത്തിലാക്കുവാൻ ശ്രമിക്കാം എന്ന് കഅ്ബുബ്നുസഅദും വേറെ മൂന്ന് യഹൂദീ നേതാക്കളും കൂടി തമ്മിൽ പറഞ്ഞുറച്ചു. അവർ നബി ﷺയുടെ അടുക്കൽ ചെന്നു ഇങ്ങിനെ പറഞ്ഞു: മുഹമ്മദേ, ഞങ്ങൾ യഹൂദികളിലുള്ള പണ്ഡിതന്മാരും നേതാക്കളുമാണെന്ന് താങ്കൾക്കറിയാമല്ലോ. ഞങ്ങൾ താങ്കളെ പിൻപറ്റിയാൽ അവർ ഞങ്ങളെയും പിൻപറ്റും. അവർ ഞങ്ങൾക്ക് എതിരായി പ്രവർത്തിക്കുകയില്ല. ഞങ്ങൾക്കും ഞങ്ങളുടെ ജനങ്ങൾക്കുമിടയിൽ ഒരു വഴക്കുകേസുണ്ട്. അവരെക്കുറിച്ച് ഞങ്ങൾ താങ്കളുടെ അടുക്കൽ തീരുമാനത്തിനു വെക്കാം. അപ്പോൾ, അവർക്കെതിരിൽ ഞങ്ങൾക്ക് ഗുണമായി വിധി നൽകണം. എന്നാൽ, ഞങ്ങൾ താങ്കളെ വിശ്വസിക്കുകയും സത്യപ്പെടുത്തുകയും ചെയ്തുകൊള്ളാം. ഈ ആവശ്യം നബി ﷺ നിരസിക്കുകയാണ് ചെയ്തത്. ഈ അവസരത്തിൽ ഈ വചനങ്ങൾ (52, 53) അവതരിച്ചു'.

അല്ലാഹുവിന്റെ വിധി സ്വീകരിക്കുവാൻ തയ്യാറില്ലാതെ അവർ തിരിഞ്ഞു പോകുകയാണെങ്കിൽ, അവരുടെ ചില പാപങ്ങൾ കാരണം അല്ലാഹു അവർക്ക് ആപത്ത് ബാധിപ്പിക്കുവാൻ ഉദ്ദേശിക്കുന്നുവെന്ന് പറഞ്ഞുവല്ലോ. അവരുടെ പാപങ്ങളും തെറ്റുകുറ്റങ്ങളും കുറച്ചൊന്നുമല്ല. എല്ലാറ്റിനും കൂടിയുള്ള ശിക്ഷ ഇവിടെവെച്ചല്ല-പരലോകത്തുവെച്ചാണ്-നൽകപ്പെടുക. എന്നാലും ചിലതിന്റെ അനന്തരഫലം ഇവിടെവെച്ചു തന്നെ അവർ അനുഭവിക്കേണ്ടി വരുമെന്നാണിതിന്റെ താൽപര്യം. ആ ആപത്തുകൾ

യഹൂദികൾ അനുഭവിക്കുകയുംചെയ്തു. യഹൂദികൾ പ്രധാനമായും രണ്ടു ഗോത്ര ങ്ങൾ ചേർന്നതായിരുന്നു. ക്വുറയ്ദ്വയും, നദ്വീറും ( قريضة والنضير ). നദ്വീർ ഗോത്രം ചില സംഭവങ്ങളെത്തുടർന്നു ഒന്നടങ്കം മദീനയിൽ നിന്നും നാടുകടത്തപ്പെട്ടു. ക്വുറയ്ദ്വ യാകട്ടെ, അവരാൽ തന്നെ നിയമിതനായ മദ്ധ്യസ്ഥന്റെ തീരുമാനമനുസരിച്ചു അവ രിൽ വലിയവരെല്ലാം കൊല്ലപ്പെടുകയും ചെയ്തു. ഇങ്ങിനെയുള്ള പല അനുഭവങ്ങളും അവർ നേരിടേണ്ടിവന്നത് അവർ അല്ലാഹുവിന്റെ വിധിയും കൽപനയും തള്ളിക്കള ഞ്ഞതുകൊണ്ടു മാത്രമായിരുന്നു. യഹൂദികളോ, അല്ലെങ്കിൽ മറ്റുള്ള വല്ലവരുമോ ഉപ ദേശങ്ങളും തെളിവുകളും ധാരാളം നൽകപ്പെട്ടിട്ടും സത്യം സ്വീകരിക്കുവാൻ തയ്യാറാ കാതെ മുരടിച്ചു നിൽക്കുന്നത് കണ്ട് മനോവേദനപ്പെട്ടു കൊണ്ടിരിക്കേണ്ടതില്ല-അത് മനുഷ്യ സഹജമായ ഒരു സ്വഭാവമാണ്-എന്ന് നബി ﷺയെ സമാധാനിപ്പിക്കുകയാണ് وَإِنَّ كَثِيرًا مِّنَ ٱلنَّاسِ لَفَـٰسِقُونَ (മനുഷ്യരിൽ വളരെ ആളുകളും തോന്നിയവാസികൾ തന്നെ) എന്ന വാക്യം.

അല്ലാഹുവിന്റെ വിധി സ്വീകരിക്കാത്ത യഹൂദികളെക്കുറിച്ചു തന്നെയാണ് ചോദ്യ രൂപത്തിലുള്ള രണ്ട് വാക്യങ്ങളടങ്ങിയ രണ്ടാമത്തെ വചനവും. ഇസ്ലാമിന് മുമ്പ് ശിർക്കിന്റെ വാഴ്ച നടന്നിരുന്ന അജ്ഞാനകാലത്തെ ഉദ്ദേശിച്ചാണ് ജാഹിലിയ്യത്ത് (الجاهلية) എന്നു പറയുന്നത്. വേദക്കാരെ സംബന്ധിച്ചിടത്തോളം, അവരുടെ കാര്യങ്ങ ളിൽ അവർക്ക് തീരുമാനമെടുക്കുവാൻ ഒരു വേദഗ്രന്ഥമുണ്ടെന്നു അവകാശപ്പെടാം. മുശ്രിക്കുകളാണെങ്കിൽ, പൂർവ്വീകാചാരങ്ങളും, അന്ധവിശ്വാസങ്ങളുമല്ലാതെ വേറെ അവലംബങ്ങളൊന്നും അവർക്കില്ല. അവരുടെ വിധികർത്താക്കൾക്കുള്ള യോഗ്യതയാ ണെങ്കിൽ, കുലമഹാത്മ്യവും, കയ്യൂക്കും മാത്രവും. അപ്പോൾ വേദക്കാർ വേദഗ്രന്ഥ ത്തിന്റെ വിധി സ്വീകരിക്കാതിരിക്കുന്ന പക്ഷം, അവർ ജാഹിലിയ്യാ സമ്പ്രദായത്തി ലേക്ക് അധഃപതിക്കുക എന്നാണതിന്റെ അർത്ഥം. അതുകൊണ്ടാണ് 'ജാഹിലിയ്യ ത്തിന്റെ വിധിയാണോ അവർ തേടുന്നത്-അഥവാ ആഗ്രഹിക്കുന്നത്!' എന്നു ആക്ഷേപ രൂപത്തിൽ അല്ലാഹു ചോദിക്കുന്നത്. അല്ലാഹുവിലും വേദഗ്രന്ഥത്തിലുമൊക്കെ വിശ്വ സിക്കുന്നുവെന്ന് അവർ അവകാശപ്പെടുന്നുണ്ടെങ്കിലും ആ വിശ്വാസം നാമമാത്രമ ല്ലാതെ-ഉറപ്പായ വിശ്വാസം-അവർക്കില്ല. ഉറപ്പായി വിശ്വസിക്കുന്നുവെങ്കിൽ വേദഗ്ര ന്ഥത്തിൽ അല്ലാഹു നൽകിയ വിധി വിട്ട് മറ്റൊന്ന് അവർ സ്വീകരിക്കുവാൻ ഇടയില്ല. എന്നിങ്ങനെയുള്ള സൂചനയാണ് രണ്ടാമത്തെ ചോദ്യത്തിൽ അടങ്ങിയിരിക്കുന്നത്.

ഇസ്ലാമിന് മുമ്പുള്ള അജ്ഞാന കാലക്കാർ നടപ്പാക്കിയിരുന്ന വിധികൾക്ക് മാത്ര മല്ല حكم الجاهلية (ജാഹിലിയ്യത്തിന്റെ വിധി) എന്നു പറയുകയെന്നും, അല്ലാഹുവി ന്റെയും വേദഗ്രന്ഥത്തിന്റെയും നിയമങ്ങൾക്കെതിരായ എല്ലാ വിധികളും 'ജാഹിലിയ്യ ത്തിന്റെ വിധി' തന്നെയാണെന്നും മേൽവിവരിച്ചതിൽനിന്ന് ഏറെക്കുറെ മനസ്സിലാക്കാം. ഹസൻ (റ) പറഞ്ഞതായി ഇബ്നു അബീഹാതീം (റ) ഉദ്ധരിക്കുന്നു: 'അല്ലാഹുവിന്റെ വിധിയല്ലാത്ത മറ്റൊന്നു കൊണ്ട് ആരെങ്കിലും വിധിച്ചാൽ അവൻ ജാഹിലിയ്യത്തിന്റെ വിധി വിധിച്ചു'. ഒരു ഹദീഥിൽ നബി ﷺ പറയുന്നു: 'മനുഷ്യരിൽ വെച്ച് അല്ലാഹുവി ങ്കലേക്ക് ഏറ്റവും വെറുക്കപ്പെട്ടവൻ, ഇസ്ലാമിൽ ജാഹിലിയ്യത്തിന്റെ നടപടി ആഗ്ര ഹിക്കുന്നവനും ന്യായം കൂടാതെ വല്ല മനുഷ്യന്റെയും രക്തം ചിന്തുവാൻ ശ്രമിക്കുന്ന വനുമാകുന്നു'. ത്വബ്റാനീ (റ) ഇബ്നു അബ്ബാസ് (റ)ൽ നിന്നും, ബുഖാരീ (റ) അബുൽയമാനി (റ)ൽ നിന്നും ഉദ്ധരിച്ചതാണിത്. (كما فى ابن كثير)

## വിഭാഗം - 8

۞ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَتَّخِذُوا۟ ٱلْيَهُودَ وَٱلنَّصَـٰرَىٰٓ أَوْلِيَآءَ ۘ

﴿54﴾ ഹേ, വിശ്വസിച്ചവരേ, യഹൂദികളെയും നസ്വ്റാനി [ക്രിസ്ത്യാനി]കളെയും നിങ്ങൾ ബന്ധുമിത്രങ്ങളാക്കി (അഥവാ സഹായികളാക്കി) വെക്കരുത്.

بَعْضُهُمْ أَوْلِيَآءُ بَعْضٍ ۚ وَمَن يَتَوَلَّهُم مِّنكُمْ فَإِنَّهُۥ مِنْهُمْ ۗ

അവരിൽ ചിലർ ചിലരുടെ [തമ്മ തമ്മിൽ] ബന്ധുമിത്രങ്ങളാകുന്നു. നിങ്ങളിൽനിന്ന് ആരെങ്കിലും അവരോടു മൈത്രി സ്ഥാപിക്കുന്ന പക്ഷം, നിശ്ചയമായും അവൻ, അവരിൽ പെട്ടവനായിരിക്കും.

إِنَّ ٱللَّهَ لَا يَهْدِى ٱلْقَوْمَ ٱلظَّـٰلِمِينَ ﴿٥٤﴾

നിശ്ചയമായും അല്ലാഹു, അക്രമികളായ ജനങ്ങളെ സന്മാർഗത്തിലാക്കുകയില്ല.

فَتَرَى ٱلَّذِينَ فِى قُلُوبِهِم مَّرَضٌ يُسَـٰرِعُونَ فِيهِمْ

﴿55﴾ എന്നാൽ, ഹൃദയങ്ങളിൽ ഒരു (തരം) രോഗമുള്ളവർ അവരിൽ [അവരുമായി മൈത്രി സ്ഥാപിക്കുന്നതിൽ] ധൃതികൂട്ടിക്കൊണ്ടിരിക്കുന്നതായി നിനക്കു കാണാം.

يَقُولُونَ نَخْشَىٰٓ أَن تُصِيبَنَا دَآئِرَةٌ ۚ فَعَسَى ٱللَّهُ أَن يَأْتِىَ بِٱلْفَتْحِ أَوْ أَمْرٍ مِّنْ عِندِهِۦ

അവർ പറയുന്നു: 'ഞങ്ങൾക്ക് വല്ല അത്യാഹിതവും ബാധിക്കുന്നതിനെ ഞങ്ങൾ ഭയപ്പെടുന്നു'. എന്നാൽ അല്ലാഹു വിജയത്തെ, അല്ലെങ്കിൽ തന്റെ പക്കൽനിന്നുള്ള (മറ്റു) വല്ല കാര്യത്തെയും കൊണ്ടു വരുമാറായേക്കാം;

فَيُصْبِحُوا۟ عَلَىٰ مَآ أَسَرُّوا۟ فِىٓ أَنفُسِهِمْ نَـٰدِمِينَ ﴿٥٢﴾

അങ്ങനെ, അവർ തങ്ങളുടെ മനസ്സുകളിൽ രഹസ്യമാക്കിവെച്ചതിനെക്കുറിച്ച് അവർ 'ഖേദക്കാരായി ത്തീർന്നേക്കും. [ഇതവർ ഓർത്തിരിക്കട്ടെ].

---

﴿54﴾ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ഹേ വിശ്വസിച്ചവരേ لَا تَتَّخِذُوا۟ നിങ്ങൾ ആക്കരുത്, സ്വീകരിക്കരുത് ٱلْيَهُودَ യഹൂദികളെ وَٱلنَّصَـٰرَىٰٓ നസ്വ്റാനി (ക്രിസ്ത്യാനി)കളെയും أَوْلِيَآءَ മിത്ര

ങ്ങൾ, ബന്ധുക്കൾ, ഉടയവർ, സഹായികൾ, കൈകാര്യക്കാർ بَعْضُهُمْ അവരിൽ ചിലർ أَوْلِيَآءُ മിത്രങ്ങളാകുന്നു, ബന്ധുക്കളാകുന്നു بَعْضٍ ചിലരുടെ وَمَن ആരെങ്കിലും يَتَوَلَّهُم അവരോട് മൈത്രിസ്ഥാപിച്ചാൽ, അവരെ ബന്ധുവാക്കിയാൽ مِّنكُمْ നിങ്ങളിൽ നിന്ന് فَإِنَّهُ എന്നാൽ നിശ്ചയമായും അവൻ مِنْهُمْ അവരിൽ പെട്ടവനാണ് إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു لَا يَهْدِى സന്മാർഗത്തിലാക്കുക (വഴിചേർക്കുക)യില്ല ٱلْقَوْمَ ജനങ്ങളെ ٱلظَّٰلِمِينَ അക്രമികളായ ﴾55﴿ فَتَرَى എന്നാൽ നീ കാണും, നിനക്ക് കാണാം ٱلَّذِينَ യാതൊരുവരെ فِى قُلُوبِهِم അവരുടെ ഹൃദയങ്ങളിലുണ്ട് مَّرَضٌ ഒരു രോഗം, വല്ല രോഗവും يُسَٰرِعُونَ അവർ ധൃതികൂട്ടുന്നതായി فِيهِمْ അവരിൽ يَقُولُونَ അവർ പറയുന്നു, പറഞ്ഞുകൊണ്ട് نَخْشَىٰٓ ഞങ്ങൾ ഭയപ്പെടുന്നു أَن تُصِيبَنَا ഞങ്ങളെ ബാധിക്കുമെന്ന് دَآئِرَةٌ വല്ല അത്യാഹിതവും فَعَسَى ٱللَّهُ എന്നാൽ അല്ലാഹു ആയേക്കാം أَن يَأْتِىَ വരുക, വരുവാൻ بِٱلْفَتْحِ വിജയം കൊണ്ട് أَوْ أَمْرٍ അല്ലെങ്കിൽ വല്ല കാര്യവും مِّنْ عِندِهِۦ തന്റെ പക്കൽ നിന്ന് فَيُصْبِحُوا۟ അങ്ങനെ അവരായിത്തീരും, ആയിരിക്കുക عَلَىٰ مَآ أَسَرُّوا۟ അവർ രഹസ്യമാക്കി വെച്ചതിനെപ്പറ്റി فِىٓ أَنفُسِهِمْ അവരുടെ സ്വന്തങ്ങളിൽ, മനസ്സുകളിൽ نَٰدِمِينَ ഖേദിക്കുന്നവർ, ഖേദക്കാർ

---

وَيَقُولُ ٱلَّذِينَ ءَامَنُوٓا۟ أَهَٰٓؤُلَآءِ ٱلَّذِينَ أَقْسَمُوا۟ بِٱللَّهِ جَهْدَ أَيْمَٰنِهِمْ ۙ إِنَّهُمْ لَمَعَكُمْ ۚ

**﴾56﴿ വിശ്വസിച്ചവർ (അപ്പോൾ) പറയുകയും ചെയ്യും: 'തങ്ങൾ നിങ്ങളുടെ കൂടെത്തന്നെയാണ് എന്ന്. തങ്ങൾക്കു കഴിയും പ്രകാരം അല്ലാഹുവിൽ സത്യം ചെയ്തുറപ്പിച്ചവർ ഇക്കൂട്ടരാണോ?!**

حَبِطَتْ أَعْمَٰلُهُمْ فَأَصْبَحُوا۟ خَٰسِرِينَ ﴿٥٦﴾

**(അതെ) അവരുടെ പ്രവർത്തനങ്ങൾ നിഷ്ഫലമായി; അങ്ങനെ അവർ നഷ്ടക്കാരായിത്തീർന്നിരിക്കുകയാണ്.**

---

﴾56﴿ وَيَقُولُ പറയുകയും ചെയ്യും ٱلَّذِينَ ءَامَنُوٓا۟ വിശ്വസിച്ചവർ أَهَٰٓؤُلَآءِ ഇക്കൂട്ടരോ ٱلَّذِينَ യാതൊരു കൂട്ടർ أَقْسَمُوا۟ അവർ സത്യം ചെയ്തു (ഉറപ്പിച്ചു) بِٱللَّهِ അല്ലാഹുവിനെക്കൊണ്ട്, അല്ലാഹുവിൽ جَهْدَ കഴിവത് (ഞെരുങ്ങിയത്-അദ്ധ്വാനം) أَيْمَٰنِهِمْ തങ്ങളുടെ സത്യങ്ങളിൽ [جَهْدَ أَيْمَٰنِهِمْ തങ്ങളുടെ കഴിവു പ്രകാരമുള്ള സത്യം] إِنَّهُمْ നിശ്ചയമായും അവർ لَمَعَكُمْ നിങ്ങളുടെ കൂടെത്തന്നെ (എന്ന്) حَبِطَتْ പൊളിഞ്ഞു (നിഷ്ഫലമായി) أَعْمَٰلُهُمْ അവരുടെ പ്രവൃത്തികൾ فَأَصْبَحُوا۟ അങ്ങനെ അവരായിത്തീർന്നു خَٰسِرِينَ നഷ്ടപ്പെട്ടവർ

ഇസ്‌ലാമിനു ശക്തിയും പ്രതാപവും വർദ്ധിച്ചുകൊണ്ടിരിക്കുകയാണെങ്കിലും ശത്രുക്കളുടെ ശക്തി ക്ഷയിച്ചു കഴിഞ്ഞിട്ടില്ല. മദീനായിലെ പ്രധാന ശത്രുക്കൾ യഹൂദികളും രണ്ടാമതായി ക്രിസ്ത്യാനികളുമാണ്. സത്യവിശ്വാസം ഹൃദയത്തിൽ കടന്നിട്ടില്ലാത്ത കപട വിശ്വാസികളെ സംബന്ധിച്ചിടത്തോളം ഇസ്‌ലാമിന്റെയും മുസ്‌ലിംകളുടെയും ഭാവിയെപ്പറ്റി അവർക്ക് സംശയമാണ്. യഹൂദികളും ക്രിസ്ത്യാനികളുമാകട്ടെ, അവരുടെ ദൃഷ്ടിയിൽ മുമ്പേ കെട്ടുറപ്പും ശക്തിയുമുള്ള സമൂഹവുമാകുന്നു. ആ സ്ഥിതിക്ക് അവസാനം മുസ്‌ലിംകൾ പരാജയത്തിലും ശത്രുക്കൾ വിജയത്തിലും കലാശിക്കുകയാണെങ്കിൽ തങ്ങളുടെ ഭാവി അപകടത്തിലായിരിക്കുമല്ലോ. അതിനാൽ, തങ്ങളുടെ ഭാവി സുരക്ഷിതമായിരിക്കുവാൻ വേണ്ടിയുള്ള മുൻകരുതലായി ശത്രുവിഭാഗത്തോട്-പ്രത്യേകിച്ചും യഹൂദികളോട്-കപടവിശ്വാസികൾ വളരെ അണഞ്ഞ സ്നേഹബന്ധവും മൈത്രിയും പുലർത്തിപ്പോന്നിരുന്നു. ഇതിനെപ്പറ്റിയാണ് ഈ വചനങ്ങളിൽ പരാമർശിക്കുന്നത്. അടുത്ത ഭാവിയിൽ അല്ലാഹു മുസ്‌ലിംകൾക്ക് പൂർണ വിജയം നൽകി ശത്രുക്കളെ നാമാവശേഷമാക്കുകയോ, അല്ലെങ്കിൽ വേറെ വല്ല നടപടിയും എടുക്കുകയോ ചെയ്തേക്കാം. ആ അവസരത്തിൽ ഹൃദയത്തിന് രോഗം ബാധിച്ചവരായ ഈ കപടന്മാർ ഖേദത്തിലാകും. അവർ മിത്രങ്ങളാക്കിവെച്ച ആ ശത്രുക്കൾ അവരെ സഹായിക്കുവാൻ ഉണ്ടായിരിക്കയില്ല. മുസ്‌ലിംകൾ അവരെ വിശ്വസിക്കുകയുമില്ല. അപ്പോൾ, അതുവരെ തങ്ങൾ സ്വീകരിച്ച സ്വകാര്യ അടവുകളെല്ലാം തങ്ങൾക്ക് നഷ്ടം വരുത്തുകയാണുണ്ടായതെന്ന് അവർക്ക് ബോധ്യമാകും എന്നൊക്കെ അല്ലാഹു അവർക്ക് മുന്നറിയിപ്പ് നൽകുന്നു. ഒടുക്കം സംഭവിച്ചതും അതുതന്നെയാണല്ലോ.

'തങ്ങൾ നിങ്ങളുടെ കൂടെത്തന്നെയാണെന്ന് സത്യം ചെയ്തു പറഞ്ഞവർ ഇവരാണോ' എന്നു സത്യവിശ്വാസികൾ പറയുന്നതിന്റെ താത്പര്യം രണ്ടു വിധത്തിലാവാം:

(1) ഞങ്ങളും നിങ്ങളോടൊപ്പം മുസ്‌ലിംകളാണെന്ന് സത്യം ചെയ്തു പറഞ്ഞുകൊണ്ട് മുസ്‌ലിം വേഷം അണിഞ്ഞവരാണോ ഇവർ എന്നും,

(2) ഞങ്ങൾ നിങ്ങളുടെ പക്ഷത്താണുള്ളത്- ഇസ്‌ലാമിന്റെ വേഷം താൽക്കാലികമായ കാര്യലാഭത്തിനുവേണ്ടി സ്വീകരിച്ചതാണ്-എന്ന് ശത്രുവിഭാഗങ്ങളോട് സത്യം ചെയ്തു പറഞ്ഞവരാണോ ഇവർ എന്നും. രണ്ടായാലും അവരെക്കുറിച്ചുള്ള ഒരു പരിഹാസ വാക്കാണത്. 'അവരുടെ പ്രവൃത്തികൾ നിഷ്ഫലമായി' എന്നും, 'അവർ നഷ്ടക്കാരായി' എന്നും പറഞ്ഞതിൽ, അവരുടെ ഗൂഢപ്രവർത്തനങ്ങളും കൂട്ടുകെട്ടുകളും പൊളിഞ്ഞുപോയതും, മുസ്‌ലിംകളെന്ന നാട്യത്തിൽ അവർ ചെയ്ത നമസ്കാരം, നോമ്പ് പോലെയുള്ള സൽക്കർമങ്ങൾ വിഫലമായിത്തീരുന്നതും ഉൾപ്പെടുന്നു.

വേദക്കാരായ ശത്രുക്കളുമായി മൈത്രീബന്ധം പുലർത്തിക്കൊണ്ടിരിക്കുന്നതിനെപ്പറ്റിയാണ് ഈ വചനങ്ങളിൽ അല്ലാഹു ആക്ഷേപിച്ചത്. മുശ്‌രിക്കുകളെ ബന്ധുമിത്രങ്ങളാക്കി വെക്കുന്നതിനെപ്പറ്റി താഴെ വചനങ്ങളിലും മറ്റും വേറെത്തന്നെ പ്രത്യേകം പ്രസ്താവിക്കുന്നുണ്ട്. മദീനായിലെ വേദക്കാരല്ലാത്തവർ-അറബികൾ-പൊതുവിൽ മുസ്‌ലിംകളുമാണ്. അവരിൽ കുറേ ആളുകൾ കപടവിശ്വാസികളായുണ്ടെന്നു മാത്രം. തൊട്ട അയൽവാസികളായ യഹൂദവർഗം അവിടത്തെ അറബികളെ അപേക്ഷിച്ചു മുമ്പേ ശക്തിയും പ്രതാപവും ആർജ്ജിച്ചവരായിരുന്നതുകൊണ്ട് ചിരകാലമായി അറബികൾ അവരോട് മിത്രബന്ധം പുലർത്തിപ്പോരുകയും, അവർക്ക് വിധേയരായിത്തീരുകയും ചെയ്തിരുന്നു. ഇസ്‌ലാം വന്നപ്പോൾ സത്യവിശ്വാസികളുടെ ആ ബന്ധത്തിന് വിരാമ

മിട്ടു. യഹൂദികളുമായി വളരെ അണഞ്ഞു ബന്ധപ്പെട്ടിരുന്ന ആളും, അവരിൽ വളരെ സ്വാധീനമുണ്ടായിരുന്ന ഒരു നേതാവുമായിരുന്നു ഉബാദത്തുബ്നുസ്സ്വാമിത്ത് (റ). യഹൂദികളോട് എനിക്കുള്ള ബന്ധം ഇതാ ഞാൻ ഉപേക്ഷിക്കുന്നുവെന്ന് അദ്ദേഹം നബി ﷺ യുടെ മുമ്പിൽ പരസ്യമായി പ്രഖ്യാപിക്കുകതന്നെ ചെയ്തു. അതേ സമയത്ത് അവസരവാദികളായ കപടവിശ്വാസികൾ സ്വഭാവേന ആ പഴയ ബന്ധം നിലനിറുത്തുവാനും പുതുക്കിക്കൊണ്ടിരിക്കുവാനും മുതിർന്നു. അതിൽ മുൻകയ്യെടുത്തത് അവരുടെ നേതാവായ അബ്ദുല്ലാഹിബ്നു ഉബയ്യ് തന്നെ. ഉബാദത്ത് (റ) പറഞ്ഞതിനു നേരെ വിപരീതമായി-അല്ലാഹു ചൂണ്ടിക്കാട്ടിയതുപോലെ-എനിക്ക് അവരുമായുള്ള ബന്ധം മുറിക്കുവാൻ സാധ്യമല്ലെന്നും മറ്റും പറയുകയാണ് അയാൾ ചെയ്തത്. രണ്ടുപേരെയും സംബന്ധിച്ച ഈ വിവരം ഇബ്നു ജരീർ (റ) ഉദ്ധരിച്ചു കാണാം.

എന്നാൽ, ഈ വചനങ്ങൾ അവതരിക്കുന്ന കാലത്ത് ക്രിസ്ത്യാനികളുമായി മദീനയിലെ അറബികൾക്കോ, കപടവിശ്വാസികൾക്കോ വല്ല പ്രത്യേക ബന്ധവും ഉണ്ടായിരുന്നതായി അറിയപ്പെടുന്നില്ല. ഇവിടെയാകട്ടെ, യഹൂദികളോടും ക്രിസ്ത്യാനികളോടും ബന്ധം സ്ഥാപിക്കുന്നതിനപ്പറ്റി ഒരേ രീതിയിലാണ് അല്ലാഹു വിരോധിച്ചിരിക്കുന്നതും. അതിനു കാരണവും അല്ലാഹു തന്നെ ചൂണ്ടിക്കാട്ടുകയും ചെയ്തു: 'അവരിൽ ചിലർ ചിലരുടെ ബന്ധുമിത്രങ്ങളാണ്' (بَعْضُهُمْ أَوْلِيَآءُ بَعْضٍ) എന്ന്. അതായത്, യഹൂദികളും ക്രിസ്ത്യാനികളും തമ്മിൽ. ആഭ്യന്തരമായി നോക്കുമ്പോൾ ഇരുകൂട്ടർക്കുമിടയിൽ എത്രയോ അകൽച്ചയും വെറുപ്പും ഉണ്ടെങ്കിൽപോലും മുസ്ലിംകൾക്കും ഇസ്ലാമിനും എതിരിൽ അവർ മിത്രങ്ങളും പരസ്പര സഹായികളും തന്നെയായിരിക്കും എന്നു സാരം. ഈ യാഥാർത്ഥ്യം ചിലപ്പോഴൊക്കെ പ്രത്യക്ഷത്തിൽ പ്രകടമായി കാണാറില്ലെങ്കിലും അവർക്ക് ആവശ്യമായി തോന്നുന്ന സന്ദർഭങ്ങളിൽ രണ്ടുകൂട്ടരും ഇസ്ലാമിനെതിരിൽ യോജിച്ചുകൊണ്ടിരിക്കുന്നതിന് കഴിഞ്ഞ കാലങ്ങളിൽ പല ഉദാഹരണവുമുണ്ട്.

മർഹൂം സയ്യിദ് ക്വുത്വുബ് ചൂണ്ടിക്കാട്ടിയതുപോലെ, ഇരുനൂറു കൊല്ലക്കാലം നീണ്ടു നിന്ന കുരിശു യുദ്ധങ്ങളിലും, അന്തലൂസ്യായിലും, അബ്സീനിയായിലും, സോമാലിയയിലും, എറിത്രയായിലുമൊക്കെ അതിന്നവർ മാതൃക കാണിച്ചിട്ടുണ്ട്. വേണ്ടാ, മുസ്ലിം ലോകത്തിന് ആകമാനം ഒരു തീരാപ്രശ്നമായിത്തീർന്നിട്ടുള്ള ഫലസ്തീനിലെ യഹൂദ രാഷ്ട്രത്തിന്റെ സ്ഥാപകന്മാരും, രക്ഷകർത്താക്കളും, സഹായികളുമെല്ലാം ക്രിസ്ത്യാനികളാണെന്നു പറയപ്പെടുന്നവരല്ലാതെ മറ്റാരാണ്?! പോരാ, നിർമത നിരീശ്വര വാദികളോ, ബഹുദൈവ വിശ്വാസികളോ മുസ്ലിംകൾക്കെതിരിൽ യുദ്ധകാഹളം ഊതുമ്പോൾ, അവർക്കു മുമ്പിലും പിമ്പിലും ചൂട്ടുപിടിച്ചു കൊടുക്കുകയല്ലാതെ, ഒരു ദൈവിക മതത്തിന്റെ ആൾക്കാരെന്ന നിലക്ക് അവർക്കെതിരെ മുസ്ലിംകളെ അവർ സഹായിച്ച സംഭവം കാണുവാൻ പ്രയാസം. വല്ലതുമുണ്ടെങ്കിൽ അത്, താൽക്കാലികമോ, രാഷ്ട്രീയമോ ആയ വല്ല ലക്ഷ്യത്തെയും മുൻനിറുത്തിയായിരിക്കും. ചുരുക്കിപ്പറഞ്ഞാൽ, വേദക്കാർക്ക്-അവർ വേദ ഗ്രന്ഥത്തിന്റെ ആൾക്കാരെന്ന നിലക്ക്-ചില പ്രത്യേകതകൾ മുസ്ലിംകൾ കൽപിക്കുന്നുണ്ടെങ്കിലും മുസ്ലികളെ ആ നിലക്ക് അവർ കണക്കാക്കാറില്ല എന്നത്രെ ചരിത്രം കാണിച്ചു തരുന്നത്.

നിങ്ങളിൽ നിന്ന് ആരെങ്കിലും അവരോട് മൈത്രീബന്ധം സ്ഥാപിക്കുന്ന പക്ഷം അവനും അവരുടെ കൂട്ടത്തിൽ പെട്ടവനാണ് (وَمَن يَتَوَلَّهُم مِّنكُمْ....) എന്നു പറഞ്ഞ

വാക്യം വളരെ ശ്രദ്ധേയമാകുന്നു. ഇസ്‌ലാമിന്റെ ശത്രുക്കളും അല്ലാഹുവിന്റെ ശത്രുക്കളുമായ അവരോടുള്ള മനസ്സിന്റെ അടുപ്പവും, ഇസ്‌ലാമിനോടും മുസ്‌ലിംകളോടുമുള്ള അതിന്റെ അകൽച്ചയുമാണല്ലോ അത് കുറിക്കുന്നത്. അപ്പോൾ, വേദക്കാരുടെ അതേ നില തന്നെയാണ് അവരുടേതും എന്ന് പറയാം. ഇസ്‌ലാമിനും, മുസ്‌ലിംകൾക്കും എതിരെ പകയും വിദ്വേഷവും പുലർത്തിക്കൊണ്ടിരിക്കുന്ന ഏതു കൂട്ടരോടും അണഞ്ഞ സ്നേഹബന്ധം പുലർത്തുന്ന എല്ലാ മുസ്‌ലിംകളുടെയും സ്ഥിതി ഇതുതന്നെ. വേദക്കാരോടെന്നല്ല, അമുസ്‌ലിംകളായ എല്ലാവരോടും രഞ്ജിപ്പിലും മമതയിലും വർത്തിക്കേണ്ടതാണെന്നുള്ള വിധിയും, ഇസ്‌ലാമിനോട് പകയും ശത്രുതയും വെച്ചുകൊണ്ടിരിക്കുന്നവരെ മിത്രങ്ങളായി സ്വീകരിക്കരുതെന്ന വിധിയും വെവ്വേറെയാണെന്നും, ഒന്നൊന്നിനു എതിരില്ലാത്തതാണെന്നും ഓർമിക്കേണ്ടതുണ്ട്.

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ مَن يَرْتَدَّ مِنكُمْ عَن دِينِهِۦ فَسَوْفَ يَأْتِى ٱللَّهُ بِقَوْمٍ يُحِبُّهُمْ وَيُحِبُّونَهُۥٓ أَذِلَّةٍ عَلَى ٱلْمُؤْمِنِينَ أَعِزَّةٍ عَلَى ٱلْكَـٰفِرِينَ يُجَـٰهِدُونَ فِى سَبِيلِ ٱللَّهِ وَلَا يَخَافُونَ لَوْمَةَ لَآئِمٍ ۚ

**《57》 ഹേ, വിശ്വസിച്ചവരേ, നിങ്ങളിൽ നിന്ന് ആരെങ്കിലും തന്റെ മതം വിട്ട് മടങ്ങിക്കളയുന്ന [മതഭ്രംശം സ്വീകരിക്കുന്ന] പക്ഷം, അപ്പോൾ, (അവൻ അറിഞ്ഞിരിക്കട്ടെ:) വഴിയെ അല്ലാഹു ഒരു ജനതയെകൊണ്ടുവരും: അവൻ അവരെ സ്നേഹിക്കും, അവർ അവനെയും സ്നേഹിക്കും: സത്യവിശ്വാസികളോട് എളിയവരും [വിനയമുള്ളവരും] അവിശ്വാസികളോട് പ്രതാപശാലികളും [ഗൗരമുള്ളവരും] ആയുള്ളവർ; അവർ അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യും; ഒരാക്ഷേപക്കാരന്റെ ആക്ഷേപവും അവർ ഭയപ്പെടുകയുമില്ല. [ഇങ്ങിനെയുള്ള ഒരു ജനതയെകൊണ്ടുവരും.]**

ذَٰلِكَ فَضْلُ ٱللَّهِ يُؤْتِيهِ مَن يَشَآءُ ۚ وَٱللَّهُ وَٰسِعٌ عَلِيمٌ ﴿٥٧﴾

**അത് അല്ലാഹുവിന്റെ അനുഗ്രഹമത്രെ; അവൻ ഉദ്ദേശിക്കുന്നവർക്ക് അതവൻ നൽകുന്നു. അല്ലാഹു വിശാലനും, സർവ്വജ്ഞനുമാകുന്നു.**

---

《57》 يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا വിശ്വസിച്ചവരേ مَن يَرْتَدَّ ആരെങ്കിലും മടങ്ങിക്കളഞ്ഞാൽ, (ഭ്രഷ്ടായിപ്പോകുന്ന പക്ഷം) مِنكُمْ നിങ്ങളിൽ നിന്ന് عَن دِينِهِ തന്റെ മതത്തെ വിട്ട് فَسَوْفَ എന്നാൽ (അപ്പോൾ) വഴിയെ يَأْتِى ٱللَّهُ അല്ലാഹു വരും بِقَوْمٍ ഒരു ജനതയെക്കൊണ്ട് يُحِبُّهُمْ അവൻ അവരെ സ്നേഹിക്കും وَيُحِبُّونَهُ അവർ അവനെയും സ്നേഹിക്കും أَذِلَّةٍ എളിയവരായ عَلَى الْمُؤْمِنِينَ സത്യവിശ്വാസികളോട് أَعِزَّةٍ പ്രതാപവാന്മാരായ, ഗൗര

മുള്ളവർ عَلَى الْكَـٰفِرِينَ അവിശ്വാസികളോട് يُجَـٰهِدُونَ അവർ സമരം ചെയ്യും لَوْمَةَ അല്ലാഹുവിന്റെ മാർഗത്തിൽ وَلَا يَخَافُونَ അവർ ഭയപ്പെടുകയില്ല فِي سَبِيلِ اللَّهِ ആക്ഷേപം, ആരോപണം لَآئِمٍ ഒരാക്ഷേപക്കാരന്റെയും ذَٰلِكَ അത് فَضْلُ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹം (ദയവ്-ഔദാര്യം) ആകുന്നു يُؤْتِيهِ അവൻ അത് നൽകുന്നു, നൽകും مَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَاللَّهُ وَاسِعٌ അല്ലാഹു വിശാലനാണ് عَلِيمٌ (സർവ്വ)ജ്ഞനാണ്.

---

സത്യവിശ്വാസികൾ ഇസ്‌ലാമിന്റെ ശത്രുക്കളെ മിത്രങ്ങളും ബന്ധുക്കളുമാക്കി വെക്കരുതെന്നും, മുസ്‌ലിംകളുമായി സ്നേഹബന്ധവും കൂട്ടുകെട്ടും പുലർത്തിപ്പോരുന്ന കപടവിശ്വാസികൾ അവസാനം വഷളായിത്തീരുമെന്നും കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ചു. എന്നാൽ, വല്ലവരും സത്യവിശ്വാസം സ്വീകരിച്ചു മുസ്‌ലിമായ ശേഷം ഇസ്‌ലാമിനെ ഉപേക്ഷിച്ചു കുഫ്‌റിലേക്ക് തന്നെ മാറിപ്പോകുന്നുവെന്ന് വെക്കുക. എന്നാലും അതുകൊണ്ട് അല്ലാഹുവിനോ, അവന്റെ മതത്തിനോ യാതൊരു ദോഷവും ഭവിക്കുവാനില്ലെന്നും, അവർക്ക് പകരം അവരെക്കാൾ നല്ലതായ മറ്റൊരു കൂട്ടരെ അല്ലാഹു തൽസ്ഥാനത്ത് കൊണ്ടുവരുമെന്നും ഈ വചനത്തിൽ അല്ലാഹു ഉറപ്പിച്ചു പറയുന്നു. ഈ കാര്യം 47:38 മുതലായ സ്ഥലങ്ങളിലും അല്ലാഹു പ്രസ്താവിച്ചു കാണാവുന്നതാണ്.

പുതുതായി അല്ലാഹു രംഗത്ത് കൊണ്ടുവരുന്നവരുടെ സവിശേഷതകൾ എന്തായിരിക്കുമെന്നു കൂടി അല്ലാഹു ചൂണ്ടിക്കാട്ടുന്നു.

(1) അല്ലാഹു അവരെ സ്നേഹിക്കുന്നതാകുന്നു. അവന്റെ സഹായവും അനുഗ്രഹങ്ങളും അവർക്കുണ്ടായിക്കൊണ്ടിരിക്കും.

(2) അവർ അല്ലാഹുവിനെ സ്നേഹിക്കുന്നവരായിരിക്കും. അഥവാ അവനെ അവർ പരിപൂർണമായി അനുസരിക്കുകയും, അവന്റെ പ്രീതിക്കുവേണ്ടി നിഷ്കളങ്കമായി പ്രവർത്തിക്കുകയും ചെയ്യും.

(3) സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം അവർ എളിയവരും വിനീതന്മാരുമായിരിക്കും. പരസ്പരം സ്നേഹവാത്സല്യത്തോടും സഹായ സഹകരണത്തോടും, ഗുണകാംക്ഷയോടും കൂടി വർത്തിക്കും.

(4) അതേ സമയത്ത് അവിശ്വാസികളെ സംബന്ധിച്ചിടത്തോളം അവർ ഗൗരവമേറിയവരും പ്രതാപശാലികളുമായിരിക്കുകയും ചെയ്യും. ശത്രുക്കളുടെ മുമ്പിൽ തല കുനിക്കുകയോ, ദൗർബല്യം നടിക്കുകയോ, സത്യത്തിൽ വിട്ടു വീഴ്ച ചെയ്കയോ ചെയ്യാതെ അവർ സധീരം ഉറച്ചു നിൽക്കും. അഥവാ സൂ: ഫത്ഹിൽ പറഞ്ഞതുപോലെ അവിശ്വാസികളോട് കഠിനന്മാരും, തമ്മതമ്മിൽ ദയാലുക്കളും (أَشِدَّاءُ عَلَى الْكُفَّارِ رُحَمَاءُ بَيْنَهُمْ) ആയിരിക്കും.

(5) അല്ലാഹുവിന്റെ മാർഗത്തിൽ അവർ സമരം ചെയ്തു കൊണ്ടിരിക്കും. അല്ലാഹുവിന്റെ ദീനിന്റെ നന്മക്കുവേണ്ടി ദേഹനഷ്ടമോ, ധന നഷ്ടമോ ഒന്നും അവർ വക

വെക്കുകയില്ല.

(6) ആരുടെ ആക്ഷേപവും അവർക്ക് ഭയമില്ല. സത്യത്തിന്നെതിരിൽ ശക്തന്റെ ശക്തിക്കോ, അധികാരസ്ഥന്റെ അധികാരത്തിനോ, അക്രമിയുടെ അക്രമത്തിനോ അവർ വില കൽപ്പിക്കുകയില്ല. അല്ലാഹുവിന്റെ ആക്ഷേപം മാത്രമേ അവർ ഭയപ്പെടുകയുള്ളൂ.

ഇസ്‌ലാമിൽ വന്നശേഷം പരസ്യമായി അതിനെ ഉപേക്ഷിച്ചു സത്യവിശ്വാസികളിൽ ഏതെങ്കിലും ഒരു കൂട്ടർ കുഫ്‌റിലേക്ക് തിരിച്ചു പോകുമെന്നോ, ഇല്ലെന്നോ അല്ലാഹു പ്രസ്താവിച്ചിട്ടില്ല. അങ്ങിനെ സംഭവിക്കുകയാണെങ്കിൽ, അവരെക്കാൾ ഉത്തമമായ മറ്റൊരു കൂട്ടരെ പകരം കൊണ്ടുവരുമെന്നത്രെ പറഞ്ഞത്. വാസ്തവത്തിൽ, ഇസ്‌ലാമിന്റെ കഴിഞ്ഞകാല ചരിത്രം പരിശോധിച്ചാൽ അങ്ങിനെ ചിലപ്പോൾ സംഭവിച്ചതായും, ആ വിടവുകൾ അല്ലാഹു ഓരോ പ്രകാരത്തിൽ നികത്തിയിട്ടുള്ളതായും, ഇസ്‌ലാമിനെ പൂർവ്വാധികം ശക്തിപ്പെടുത്തിയതായും കാണുവാൻ കഴിയും. പല മഹാന്മാരും ഒന്നിലധികം ഉദാഹരണങ്ങൾ ഇതിന് എടുത്തു കാണിക്കാറുമുണ്ട്. അവയിൽ പല നിലക്കും പ്രാധാന്യമർഹിക്കുന്ന സംഭവം അബൂബക്ർ സ്വിദ്ദീക് (റ)ന്റെ ഖിലാഫത്ത് കാലത്തുണ്ടായത് തന്നെയാകുന്നു. റസൂൽ തിരുമേനി ﷺ കാലഗതി പ്രാപിക്കുമ്പോൾ നിലവിലുണ്ടായിരുന്ന മുസ്‌ലിം നാടുകളുടെയും ജനസംഖ്യയുടെയും ഭൂരിഭാഗവും-മദീനാ പരിസരങ്ങളിലുള്ളവരും, മക്കായിൽ ക്വുറൈശികളും, ത്വാഇഫിൽ ഥക്വീഫ് ഗോത്രവും ഒഴിച്ചു മറ്റെല്ലാവരും തന്നെ എന്നു പറയാം-ഇസ്‌ലാമിൽ നിന്നു പിൻമാറിക്കളഞ്ഞ സംഭവം പ്രസിദ്ധമാണല്ലോ. അവരോട് ഏറ്റുമുട്ടുന്ന വിഷയത്തിൽ ധീരപുരുഷനായ ഉമർ (റ) അടക്കം എല്ലാവരും ആദ്യം എതിരഭിപ്രായക്കാരായിരുന്നു. എന്നിട്ടുപോലും പർവ്വതസമാനം അചഞ്ചലനായി ഉറച്ചു നിന്ന സ്വിദ്ദീക് (റ)ന്റെ അഭിപ്രായത്തിനു വഴങ്ങിക്കൊണ്ട് സത്യവിശ്വാസികൾ അതിനെ നേരിട്ടു. ചരിത്ര പ്രസിദ്ധമായ പല സംഘട്ടനങ്ങൾക്കുശേഷം, മടങ്ങിപ്പോയവർ ഇസ്‌ലാമിലേക്കു തന്നെ തിരിച്ചുവരുക മാത്രമല്ല, ഇസ്‌ലാമിന്റെ ശക്തി പൂർവ്വാധികം വർദ്ധിക്കുകയും മുസ്‌ലിംകൾ കൂടുതൽ കെട്ടുറപ്പും ബലവും ആർജ്ജിക്കുകയുമുണ്ടായി. അതിനെത്തുടർന്നു അദ്ദേഹത്തിന്റെ ഖിലാഫത്ത് കാലത്തും, അനന്തരം ഉമർ (റ)ന്റെ ഖിലാഫത്ത് കാലത്തും മുസ്‌ലിംകളിൽ പ്രകടമായിരുന്ന സ്വഭാവ വൈശിഷ്ട്യവും അവരുടെ മനോവീര്യവും പരിശോധിച്ചാൽ, ഇതവതരിപ്പിച്ചതിന്റെ അടുത്തകാലത്തു തന്നെ സംഭവിക്കാനിരിക്കുന്ന ഒരു യാഥാർത്ഥ്യത്തെക്കുറിച്ചുള്ള പ്രവചനം കൂടിയാണ് ഈ വചനമെന്ന് പറയാവുന്നതാണ്. الله اعلم

إِنَّمَا وَلِيُّكُمُ ٱللَّهُ وَرَسُولُهُۥ وَٱلَّذِينَ ءَامَنُوا۟ ٱلَّذِينَ يُقِيمُونَ ٱلصَّلَوٰةَ وَيُؤْتُونَ ٱلزَّكَوٰةَ وَهُمْ رَٰكِعُونَ ﴿٥٨﴾

﴾58﴿ **നിശ്ചയമായും, നിങ്ങളുടെ ബന്ധുമിത്രം അല്ലാഹുവും, അവന്റെ റസൂലും, വിശ്വസിച്ചവരും മാത്രമാകുന്നു; (അതെ) നമസ്കാരം നിലനിറുത്തുകയും, സകാത്ത് കൊടുക്കുകയും ചെയ്യുന്നവർ; അവരാകട്ടെ, (ഭയഭക്തിയർപ്പിച്ചു) കുമ്പിടുന്നവരുമായിരിക്കും. [മറ്റാരും നിങ്ങൾക്ക് ബന്ധുമിത്രങ്ങളല്ല.]'**

وَمَن يَتَوَلَّ ٱللَّهَ وَرَسُولَهُۥ وَٱلَّذِينَ ءَامَنُواْ فَإِنَّ حِزْبَ ٱللَّهِ هُمُ ٱلْغَٰلِبُونَ ﴿٥٩﴾

**﴾59﴿ ആർ അല്ലാഹുവിനോടും, അവന്റെ റസൂലിനോടും, വിശ്വസിച്ചവരോടും മൈത്രി സ്ഥാപിക്കുന്നുവോ, എന്നാൽ, (അറിയുക) നിശ്ചയമായും അല്ലാഹുവിന്റെ കക്ഷി തന്നെയാണ് വിജയം നേടുന്നവർ.**

---

﴾58﴿ إِنَّمَا നിശ്ചയമായും തന്നെ (മാത്രം) وَلِيُّكُمُ നിങ്ങളുടെ ബന്ധുമിത്രം(ങ്ങൾ), സഹായകൻ (സഹായകർ) اللَّهُ അല്ലാഹുവാകുന്നു وَرَسُولُهُ അവന്റെ റസൂലും وَالَّذِينَ ءَامَنُوا വിശ്വസിച്ചവരും الَّذِينَ യാതൊരുവരായ يُقِيمُونَ അവർ നിലനിർത്തും الصَّلَوٰةَ നമസ്കാരം وَيُؤْتُونَ അവർ കൊടുക്കുകയും (ചെയ്യും-ചെയ്യുന്ന) الزَّكَوٰةَ സകാത്ത് وَهُمْ അവരാകട്ടെ, അവരായുംകൊണ്ട് رَٰكِعُونَ കുമ്പിടുന്ന (ഭയഭക്തി അർപ്പിക്കുന്ന)വരാണ് ﴾59﴿ وَمَن يَتَوَلَّ ആർ (വല്ലവരും) മൈത്രി സ്ഥാപിച്ചാൽ, ബന്ധുവാക്കിയാൽ اللَّهَ وَرَسُولَهُ അല്ലാഹുവിനെയും അവന്റെ റസൂലിനെയും وَالَّذِينَ ءَامَنُوا വിശ്വസിച്ചവരെയും فَإِنَّ حِزْبَ ٱللَّهِ എന്നാൽ നിശ്ചയമായും അല്ലാഹുവിന്റെ കക്ഷി, സംഘം هُمُ അവർ (തന്നെ) الْغَٰلِبُونَ ജയിച്ചടക്കുന്നവർ, വിജയികൾ

---

54-ാം വചനത്തിൽ യഹൂദികളെയും ക്രിസ്ത്യാനികളെയും സത്യവിശ്വാസികൾ ബന്ധുമിത്രങ്ങളാക്കി വെക്കരുതെന്ന് കൽപിച്ചു. വേദക്കാരെയും അവിശ്വാസികളെയും ബന്ധുമിത്രങ്ങളാക്കരുതെന്ന് അടുത്ത വചനത്തിൽ വീണ്ടും പറയുന്നുമുണ്ട്. ഇത്പോലെയുള്ള വാക്യങ്ങൾ ക്വുർആനിൽ വേറെയും കാണാം. അപ്പോൾ, പിന്നെ അവർ ആരെയാണ് ബന്ധുമിത്രങ്ങളാക്കേണ്ടത് എന്ന് ആദ്യത്തെ വചനത്തിൽ പ്രസ്താവിക്കുന്നു. അല്ലാഹുവും, അവന്റെ റസൂലും, കപടന്മാരല്ലാത്ത വിശ്വാസികളും മാത്രമാണ് സത്യവിശ്വാസികളുടെ 'വലിയ്യു'കൾ (ബന്ധുമിത്രങ്ങൾ) എന്നത്രെ ആ വചനത്തിലെ ആശയം. രണ്ടാമത്തെ വചനത്തിൽ അവരെ വലിയ്യുകളായി സ്വീകരിക്കുന്നവർ അല്ലാഹുവിന്റെ കക്ഷിക്കാരാണെന്നും, അവരാണ് വിജയം വരിക്കുന്നവർ എന്നും പ്രസ്താവിക്കുന്നു.

'ബന്ധുമിത്രം' എന്നു നാം അർത്ഥം കൽപ്പിച്ചത് ولي (വലിയ്യ്) എന്ന വാക്കിനാകുന്നു. അത് ഏകവചനമാണെങ്കിലും ആ പദരൂപം ഭാഷാനിയമപ്രകാരം ഒന്നിലധികം ആളുകളെക്കുറിച്ചും ഉപയോഗിക്കുന്നതിനു വിരോധമില്ല. അപ്പോൾ അതിനു അതിന്റെ ബഹുവചനമായ اولياء (ഔലിയാഉ്)ന്റെ അർത്ഥവും കൽപിക്കാം. ഇമാം റാസീ (റ) മുതലായവർ വ്യക്തമാക്കിയതുപോലെ, സ്നേഹസഹായങ്ങളുടെ ( المحبّة والنصرة ) അടിസ്ഥാനത്തിലും, കൈകാര്യകർത്തൃത്വത്തിന്റെ ( التصرف ) അടിസ്ഥാനത്തിലും 'വലിയ്യു'കൾ ഉണ്ടായിരിക്കും. ചങ്ങാതി, സ്നേഹിതൻ, അയൽക്കാരൻ, സഖ്യബന്ധമുള്ളവൻ, ബന്ധു, സഹായകൻ എന്നിവർക്കൊക്കെ 'വലിയ്യ്' എന്ന് പറയപ്പെടുന്നത്

ഒന്നാമത്തെ അടിസ്ഥാനത്തിലും, അനാഥയുടെ സ്വത്ത് കൈകാര്യം ചെയ്യുന്നവർക്കും, കുട്ടികളുടെ രക്ഷാധികാരികൾക്കും 'വലിയ്യ്' എന്നു പറയപ്പെടുന്നത് രണ്ടാമത്തെ അടിസ്ഥാനത്തിലുമാകുന്നു.

രണ്ടടിസ്ഥാനത്തിൽ നോക്കിയാലും അല്ലാഹു സത്യവിശ്വാസികളുടെ സാക്ഷാൽ വലിയ്യ് തന്നെ. സംശയമില്ല. ഈ ആശയമാണ് (2:257, 3:68, 2:107) മുതലായ വചനങ്ങളിൽ) 'അല്ലാഹു സത്യവിശ്വാസികളുടെ വലിയ്യാണ്' എന്നും 'അവനല്ലാതെ നിങ്ങൾക്ക് വലിയ്യില്ല' എന്നും പോലെയുള്ള വാക്യങ്ങളിൽ അടങ്ങിയിരിക്കുന്നത്. 58-ാം വചനത്തിൽ തന്നെ ഇക്കാര്യം സൂചിപ്പിക്കപ്പെട്ടിട്ടുണ്ട്. ഭാഷാ നിയമപ്രകാരം ബഹുവചനത്തിന്റെ അർത്ഥം 'വലിയ്യ്' എന്ന വാക്കിനു നൽകുവാൻ സാധ്യതയുണ്ടെങ്കിലും സാധാരണമായ ശൈലിയനുസരിച്ച് انما اولياؤكم എന്നു പറയാതെ ഏകവചന രൂപത്തിൽ إِنَّمَا وَلِيُّكُمُ... എന്നാണല്ലോ പറഞ്ഞിരിക്കുന്നത്. സാക്ഷാൽ വലിയ്യ് അല്ലാഹു മാത്രമാണെന്നും, അവനെ വലിയ്യാക്കുന്നതിനെത്തുടർന്ന് റസൂലിനെയും, വിശ്വാസികളെയും വലിയ്യുകളാക്കലും ഏർപ്പെടുന്നുവെന്നുമാണ് ഇത് സൂചിപ്പിക്കുന്നത്. ഇമാം ബൈദ്വാവീ (റ) മുതലായവർ ഇത് പ്രത്യേകം ചൂണ്ടിക്കാട്ടിയിരിക്കുന്നു. ക്വുർആന്റെ പ്രയോഗങ്ങളിൽ ഇത്തരം സൂചനകൾ സുലഭമാണ് താനും. എന്നാൽ, വിശ്വാസികളെ സംബന്ധിച്ചിടത്തോളം, അവർ സ്നേഹത്തിന്റെയും സഹായത്തിന്റെയും അടിസ്ഥാനത്തിലുള്ള വലിയ്യുകളല്ലാതെ കൈകാര്യകർത്തൃത്വത്തിന്റെ അടിസ്ഥാനത്തിലുള്ള വലിയ്യുകളാകുന്നില്ല. ഈ വാസ്തവം ഇമാം റാസീ (റ) മുതലായ പല മഹാന്മാരും വ്യക്തമാക്കിയിട്ടുണ്ടെന്ന് മാത്രമല്ല, ക്വുർആന്റെ പ്രസ്താവനകളിൽനിന്നു തന്നെ അത് മനസ്സിലാക്കുകയും ചെയ്യാം. വേദക്കാരായ യഹൂദികളും ക്രിസ്ത്യാനികളും പരസ്പരം വലിയ്യുകളാണെന്നും 54-ാം വചനത്തിലും, അവിശ്വാസികൾ പരസ്പരം വലിയ്യുകളാണെന്ന് അൻഫാൽ 73 ലും, മുഹാജിറുകളും അൻസ്വാരികളും പരസ്പരം വലിയ്യുകളാണെന്ന് അൻഫാൽ 72 ലും, സത്യവിശ്വാസികളായ പുരുഷന്മാരും സ്ത്രീകളും പരസ്പരം വലിയ്യുകളാണെന്ന് തൗബ 71 ലും, അക്രമികളായ ആളുകൾ പരസ്പരം വലിയ്യുകളാണെന്ന് ജാഥിയഃ 19 ലും അല്ലാഹു പറയുന്നു. ഇവരെല്ലാവരും പരസ്പരം രക്ഷാധികാരികളോ കൈകാര്യ കർത്താക്കളോ അല്ലെന്നും, സ്നേഹബന്ധത്തിലും പരസ്പര സഹായത്തിലും നിലകൊള്ളുന്ന വലിയ്യുകൾ-അതെ, ബന്ധുമിത്രങ്ങൾ-മാത്രമാണെന്നും പറയേണ്ടതില്ലല്ലോ.

അപ്പോൾ, അല്ലാഹുവും റസൂലും വിശ്വസിച്ചവരും മാത്രമാണ് നിങ്ങളുടെ വലിയ്യുകൾ (إِنَّمَا وَلِيُّكُمُ ٱللَّهُ...) എന്ന് ഒന്നിച്ചു പറയുമ്പോൾ, സ്നേഹത്തിന്റെയും സഹായത്തിന്റെയും അടിസ്ഥാനത്തിലുള്ള വലിയ്യുകൾ- ബന്ധുമിത്രങ്ങൾ-എന്ന അർത്ഥത്തിലാണതെന്ന് വ്യക്തമായി. അതേ സമയത്ത് അല്ലാഹുവിനെ മാത്രം ഉദ്ദേശിച്ചു വലിയ്യ് എന്ന് പറയുമ്പോൾ, 'ബന്ധുമിത്രം, രക്ഷാധികാരി, കൈകാര്യം നടത്തുന്നവൻ, സഹായി' എന്നിങ്ങനെയുള്ള അർത്ഥങ്ങൾ സന്ദർഭോചിതം അതിനു നൽകാവുന്നതുമാണ്. അടിസ്ഥാനരഹിതമായ ചില രിവായത്തുകളെ ആസ്പദമാക്കിയും, 'വലിയ്യ്' എന്ന വാക്കിന് 'കൈകാര്യ കർത്താവ്' എന്നർത്ഥം വരാവുന്നതിനെ ചൂഷണം ചെയ്തും ശിആ കക്ഷി അലി (റ)ക്കാണ് ഖിലാഫത്തിന് അർഹതയുള്ളതെന്ന അവരുടെ തെറ്റായ വാദത്തിന് ഈ വചനങ്ങൾ തെളിവാക്കുവാൻ ശ്രമിക്കാറുണ്ട്. ഇതു സംബന്ധിച്ച് ഇമാം റാസീ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ ഒരു നീണ്ട പ്രസ്താവന തന്നെ ചെയ്തുകാ

ണാം. അതൊന്നും ഇവിടെ ഉദ്ധരിക്കേണ്ടുന്ന ആവശ്യം കാണുന്നില്ല. 'വലിയ്യ്' എന്ന വാക്കിന് ശീആക്കൾ സ്വീകരിച്ച അർത്ഥത്തെയും അവരുടെ വാദമുഖങ്ങളിൽ ചിലതിനെയും അനുകരിച്ചുകൊണ്ട് പൊതുജനങ്ങളുടെ ശിർക്കുപരമായ അന്ധവിശ്വാസങ്ങളെ ന്യായീകരിക്കാറുള്ള ചില പണ്ഡിതന്മാർ ഇക്കാലത്ത് ഈ (58-൫൦) വചനം ദുർവ്യാഖ്യാനം ചെയ്തു. മുതലെടുക്കുന്നതായി കേൾക്കുന്നു. സദ്വൃത്തരും മഹാന്മാരുമായ ചില സത്യവിശ്വാസികൾക്ക് ഈ ലോകകാര്യങ്ങളിൽ ചില അദൃശ്യമായ കൈകാര്യങ്ങൾ നടത്തുവാനുള്ള കഴിവുണ്ടെന്നും, അതുകൊണ്ട് അവരോട് അതിനായി അപേക്ഷിക്കാമെന്നുമാണ് അവരുടെ വ്യാഖ്യാനത്തിന്റെ രത്നച്ചുരുക്കം. ഇമാം റാസീ (റ) യുടെ ചില വാക്യങ്ങളാണ് തൽക്കാലം അവരോട് നമുക്ക് പറയുവാനുള്ളത്. ശീആക്കളുടെ വാദമുഖങ്ങളെ-നാം മുകളിൽ ചൂണ്ടിക്കാട്ടിയതും അല്ലാത്തതുമായ പല വസ്തുതകളും നിരത്തിവെച്ചു കൊണ്ട്-ഖണ്ഡിച്ചു സംസാരിക്കുന്ന മദ്ധ്യേ അദ്ദേഹം പറഞ്ഞതിന്റെ സാരം ഇതാണ്:-

' ...വേദക്കാരെയും അവിശ്വാസികളെയും വലിയ്യുകളാക്കരുതെന്ന് പറഞ്ഞതിന്റെ അർത്ഥം അവരെ സഹായികളാക്കരുത് എന്നാണെന്നുള്ളതിൽ സംശയമില്ല. അപ്പോൾ (إِنَّمَا وَلِيُّكُمُ ٱللَّهُ) എന്നുള്ള ഈ ആയത്തിലും അതുതന്നെയാണർത്ഥം. നീതിപാലിക്കുകയും, കക്ഷിത്വം ഉപേക്ഷിക്കുകയും, ഈ ആയത്തിന്റെ മുമ്പും പിമ്പും പറഞ്ഞത് ചിന്തിക്കുകയും ചെയ്യുന്ന ഏതൊരാൾക്കും ഖണ്ഡിതമായി അറിയാം: ....إِنَّمَا وَلِيُّكُمُ എന്ന ഈ ആയത്തിൽ പറയുന്ന 'വലിയ്യി'ന്റെ അർത്ഥം സഹായകനും, സ്നേഹമുള്ളവനും എന്നല്ലാതെ മറ്റൊന്നുമല്ലെന്നും, (കൈകാര്യം നടത്തുന്ന) നേതാവ് എന്ന് അതിന് അർത്ഥം വരുവാൻ നിവൃത്തിയില്ലെന്നും....'

## വിഭാഗം - 9

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تَتَّخِذُواْ ٱلَّذِينَ ٱتَّخَذُواْ دِينَكُمْ هُزُوًا وَلَعِبًا مِّنَ ٱلَّذِينَ أُوتُواْ ٱلْكِتَٰبَ مِن قَبْلِكُمْ وَٱلْكُفَّارَ أَوْلِيَآءَ ۚ وَٱتَّقُواْ ٱللَّهَ إِن كُنتُم مُّؤْمِنِينَ ﴿٥٧﴾

**﴿60﴾ ഹേ, വിശ്വസിച്ചവരേ, നിങ്ങളുടെ മുമ്പ് വേദഗ്രന്ഥം നൽകപ്പെട്ടവരിൽ നിന്ന് നിങ്ങളുടെ മതത്തെ പരിഹാസവും കളിയുമാക്കിത്തീർത്തവരെയും, (നിഷേധികളായ) അവിശ്വാസികളെയും നിങ്ങൾ ബന്ധുമിത്രങ്ങളാക്കി വെക്കരുത്.**

**നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ-നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ.**

---

﴿60﴾ يَٰٓأَيُّهَا الَّذِينَ ءَامَنُوا ഹേ, വിശ്വസിച്ചവരേ لَا تَتَّخِذُوا നിങ്ങൾ ആക്കിവെക്ക(സ്വീകരിക്ക)രുത് الَّذِينَ اتَّخَذُوا ആക്കിത്തീർത്തവരെ دِينَكُمْ നിങ്ങളുടെ മതത്തെ هُزُوًا പരി

أُوتُوا الْكِتَـٰبَ ഹാസം وَلَعِبًا കളിയും, വിളയാട്ടം مِّنَ الَّذِينَ യാതൊരുകൂട്ടരിൽ നിന്ന് أُوتُوا الْكِتَـٰبَ ഗ്രന്ഥം നൽകപ്പെട്ട مِن قَبْلِكُمْ നിങ്ങളുടെ മുമ്പ് وَالْكُفَّارَ അവിശ്വാസികളെയും, നിഷേധികളെയും أَوْلِيَآءَ ബന്ധുമിത്രങ്ങൾ وَاتَّقُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്‌വിൻ إِن كُنتُم നിങ്ങളാണെങ്കിൽ مُّؤْمِنِينَ സത്യവിശ്വാസികൾ

---

സത്യനിഷേധികളായ എല്ലാ അവിശ്വാസികൾക്കും كفار (കുഫ്ഫാർ) എന്നു പറയപ്പെടുമെങ്കിലും വേദക്കാരെപ്പറ്റി ആദ്യം പ്രത്യേകം എടുത്തു പറഞ്ഞിരിക്കകൊണ്ട് ഇവിടെ അതുകൊണ്ട് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് മുശ്‌രിക്കുകളാണെന്ന് മനസ്സിലാക്കാം. ഇസ്‌ലാമിനെപ്പറ്റി പരിഹസിക്കലും, കളിയാക്കലും വേദക്കാരുടെയും മുശ്‌രിക്കുകളുടെയും പതിവുതന്നെ. പക്ഷേ, മുശ്‌രിക്കുകളെ അപേക്ഷിച്ച് പല നിലക്കും അതിൽ നിന്നു ഒഴിഞ്ഞു നിൽക്കേണ്ടവരാണ് വേദക്കാർ. അതുകൊണ്ടും, സംസാരവിഷയം പ്രധാനമായും വേദക്കാരെ പരാമർശിച്ചുകൊണ്ടുള്ളതാകകൊണ്ടുമായിരിക്കാം മതത്തെ പരിഹസിക്കുന്നവരും കളിയാക്കുന്നവരുമെന്ന് അവരെ പ്രത്യേകം വിശേഷിപ്പിച്ചത്. അല്ലാഹുവിനറിയാം. وَالْكُفَّارَ (വൽ കുഫ്ഫാറ) എന്നതിന്റെ സ്ഥാനത്തു 'വൽ കുഫ്ഫാരി' എന്നും വായിക്കപ്പെട്ടിട്ടുണ്ട്. ഇതനുസരിച്ച് 'വേദക്കാരിൽ നിന്നും അവിശ്വാസികളിൽ നിന്നും മതത്തെ പരിഹാസവും കളിയുമാക്കിത്തീർത്തവരെ ബന്ധുമിത്രങ്ങളാക്കരുത്' എന്നായിരിക്കും അർത്ഥം. വേദക്കാരെക്കുറിച്ചു സംസാരിക്കുന്ന സന്ദർഭമാകകൊണ്ട് അവരെ പ്രത്യേകം എടുത്തു പറഞ്ഞ ശേഷം, എല്ലാ അവിശ്വാസികളുടെ സ്ഥിതിയും അങ്ങിനെത്തന്നെ എന്നു പൊതുവിൽ പറഞ്ഞതായിരിക്കും അപ്പോൾ അത്. അവരുടെ പരിഹാസത്തിന് ഒരു ഉദാഹരണം അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

وَإِذَا نَادَيْتُمْ إِلَى ٱلصَّلَوٰةِ ٱتَّخَذُوهَا هُزُوًا وَلَعِبًا ۚ

**《61》 നിങ്ങൾ നമസ്കാരത്തിലേക്ക് (ബാങ്ക്) വിളിച്ചാൽ, അവരതിനെ പരിഹാസവും, കളിയുമാക്കിത്തീർക്കുന്നു.**

ذَٰلِكَ بِأَنَّهُمْ قَوْمٌ لَّا يَعْقِلُونَ ﴿٥٨﴾

**അത്, അവർ (ബുദ്ധികൊടുത്തു) ഗ്രഹിക്കാത്ത ഒരു ജനതയാണെന്നുള്ളതു കൊണ്ടത്രെ.**

---

《61》 وَإِذَا نَادَيْتُمْ നിങ്ങൾ വിളിച്ചാൽ إِلَى ٱلصَّلَوٰةِ നമസ്കാരത്തിലേക്ക് ٱتَّخَذُوهَا അതിനെ അവർ ആക്കും هُزُوًا പരിഹാസം وَلَعِبًا കളിയും ذَٰلِكَ അത് بِأَنَّهُمْ قَوْمٌ അവർ ഒരു ജനതയാണെന്നതുകൊണ്ടാണ് لَّا يَعْقِلُونَ ബുദ്ധികൊടുക്കാത്ത, ഗ്രഹിക്കാത്ത

---

ബാങ്കുവിളി കേൾക്കുമ്പോൾ അതിനെയോ, നമസ്കാരത്തെയോ ചില യഹൂദികളും ക്രിസ്ത്യാനികളും പരിഹസിച്ചു സംസാരിച്ചിരുന്നതായ ചില സംഭവങ്ങൾ നിവേദനം ചെയ്യപ്പെട്ടിട്ടുമുണ്ട്. അവരുടെ ബുദ്ധിശൂന്യതയും വിവരക്കുറവുമാണ് ഇതിനു

കാരണമെന്ന് അവസാനത്തെ വാക്യം ചൂണ്ടിക്കാട്ടുന്നു.

قُلْ يَـٰٓأَهْلَ ٱلْكِتَـٰبِ هَلْ تَنقِمُونَ مِنَّآ إِلَّآ أَنْ ءَامَنَّا بِٱللَّهِ وَمَآ أُنزِلَ إِلَيْنَا وَمَآ أُنزِلَ مِن قَبْلُ وَأَنَّ أَكْثَرَكُمْ فَـٰسِقُونَ ﴿٦٢﴾

**《62》 (നബിയേ) പറയുക: 'വേദക്കാരേ, ഞങ്ങളെക്കുറിച്ചു നിങ്ങൾ (വല്ലതും) അധിക്ഷേപിക്കുന്നുവോ? ഞങ്ങൾ അല്ലാഹുവിലും, ഞങ്ങൾക്ക് അവതരിപ്പിക്കപ്പെട്ടിട്ടുള്ളതിലും, മുമ്പ് അവതരിപ്പിക്കപ്പെട്ടിട്ടുള്ളതിലും വിശ്വസിച്ചുവെന്നുള്ളതും, നിങ്ങളിൽ അധികമാളും തോന്നിയവാസികളാണെന്നുള്ളതുമല്ലാതെ!'**

---

《62》 قُلْ നീ പറയുക يَـٰٓأَهْلَ الْكِتَـٰبِ വേദക്കാരേ هَلْ تَنقِمُونَ നിങ്ങൾ അധിക്ഷേപിക്കുന്നുവോ, കുറ്റപ്പെടുത്തുന്നോ مِنَّآ ഞങ്ങളെക്കുറിച്ച് إِلَّآ أَنْ ءَامَنَّا ഞങ്ങൾ വിശ്വസിച്ചുവെന്നതല്ലാതെ بِٱللَّهِ അല്ലാഹുവിൽ وَمَآ أُنزِلَ إِلَيْنَا ഞങ്ങൾക്ക് അവതരിപ്പിക്കപ്പെട്ടതിലും وَمَآ أُنزِلَ അവതരിപ്പിക്കപ്പെട്ടതിലും مِن قَبْلُ മുമ്പ് وَأَنَّ أَكْثَرَكُمْ നിങ്ങളിൽ അധികമാളുമാണെന്നതും فَـٰسِقُونَ തോന്നിയവാസികൾ, ധിക്കാരികൾ

---

ഞങ്ങൾ അല്ലാഹുവിൽ ശരിക്കും വിശ്വസിച്ചവരാണ്, ഞങ്ങളുടെ വേദഗ്രന്ഥമാകുന്ന ക്വുർആനിലും, അതിന്റെ മുമ്പുള്ള എല്ലാ വേദഗ്രന്ഥങ്ങളിലും ഞങ്ങൾ വിശ്വസിക്കുന്നു, ഇതാണല്ലോ നിങ്ങൾക്ക് ഞങ്ങളെപ്പറ്റി ആക്ഷേപിക്കുവാനുള്ള കാരണം. ഇതല്ലാതെ, ആക്ഷേപ വിധേയമായ ഒരു തെറ്റും ഞങ്ങൾ ചെയ്തിട്ടില്ല. ഇത് ആക്ഷേപിക്കപ്പെടാവുന്ന ഒരു വിഷയമാണോ? ഇതിന്റെ പേരിൽ നിങ്ങൾ ഞങ്ങളെ ആക്ഷേപിക്കുവാൻ കാരണം നിങ്ങളിലുള്ള ഭൂരിഭാഗം ആളുകളും തോന്നിയവാസികളും ധിക്കാരികളുമാണെന്നുള്ളത് മാത്രമാകുന്നു. അല്ലാത്തപക്ഷം, ഒരിക്കലും ഈ ആക്ഷേപത്തിന് കാരണമില്ല എന്ന് സാരം.

قُلْ هَلْ أُنَبِّئُكُم بِشَرٍّ مِّن ذَٰلِكَ مَثُوبَةً عِندَ ٱللَّهِ ۚ مَن لَّعَنَهُ ٱللَّهُ وَغَضِبَ عَلَيْهِ

**《63》 നീ പറയുക: 'അല്ലാഹുവിന്റെ അടുക്കൽ അതിനെക്കാൾ പ്രതിഫലം മോശമായവരെപ്പറ്റി ഞാൻ നിങ്ങൾക്ക് വിവരമറിയിക്കട്ടെയോ? യാതൊരുവരെ അല്ലാഹു ശപിക്കുകയും, അവരുടെ മേൽ അവൻ കോപിക്കുകയും ചെയ്തിരിക്കുന്നുവോ അവരാണ് (അത്);**

وَجَعَلَ مِنْهُمُ ٱلْقِرَدَةَ وَٱلْخَنَازِيرَ وَعَبَدَ ٱلطَّـٰغُوتَ

**(അതെ) അവരിൽ നിന്നും (ചില രെ) അവൻ കുരങ്ങുകളും പന്നിക ളുമാക്കുകയും ചെയ്തിരിക്കുന്നു; അവർ 'ത്വാഗൂത്തി'നെ (ദുർമൂർത്തി യെ) ആരാധിക്കുകയും ചെയ്തിരി ക്കുന്നു (ഇങ്ങിനെയുള്ളവർ).**

أُوْلَـٰٓئِكَ شَرٌّ مَّكَانًا وَأَضَلُّ عَن سَوَآءِ ٱلسَّبِيلِ ﴿٦٣﴾

**അക്കൂട്ടർ, (ഏറ്റം) സ്ഥാനം മോശ മായവരും. ശരിയായ മാർഗം വിട്ട് ഏറ്റം പിഴച്ചുപോയവരുമാകുന്നു'.**

---

﴾63﴿ قُلْ നീ പറയുക هَلْ أُنَبِّئُكُم ഞാൻ നിങ്ങൾക്ക് വിവരമറിയിക്കട്ടെയോ, നിങ്ങളെ ബോധ്യപ്പെടുത്തെട്ടെയോ بِشَرٍّ മോശമായവരെപ്പറ്റി مِّن ذَٰلِكَ അതിനെക്കാൾ مَثُوبَةً പ്രതിഫലം, പ്രതിഫലത്തിൽ عِندَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ مَن യാതൊരുവനാണ്, ആരോ ആകുന്നു لَّعَنَهُ اللَّهُ അവനെ (അവരെ) അല്ലാഹു ശപിച്ചിരിക്കുന്നു وَغَضِبَ عَلَيْهِ അവന്റെ (അവരുടെ) മേൽ അവൻ കോപിക്കുകയും ചെയ്തിരിക്കുന്നു وَجَعَلَ مِنْهُمُ അവരിൽ നിന്നും അവൻ ആക്കുക (ഉണ്ടാക്കുക)യും ചെയ്തു الْقِرَدَةَ കുരങ്ങുകളെ وَالْخَنَازِيرَ പന്നികളെയും وَعَبَدَ അവൻ (അവർ) ആരാധിക്കുകയും ചെയ്തിരിക്കുന്നു الطَّـٰغُوتَ ദുർമൂർത്തിയെ أُولَـٰئِكَ അക്കൂട്ടർ شَرٌّ (കൂടുതൽ-ഏറ്റം) മോശമാണ് مَّكَانًا സ്ഥാനം, സ്ഥാനത്താൽ وَأَضَلُّ അധികം പിഴച്ചവരാണ് عَن سَوَاءِ السَّبِيلِ ശരിയായ മാർഗം വിട്ട്

---

വേദക്കാർക്ക്-യഹൂദികൾക്ക് വിശേഷിച്ചും-ഒരു വായടപ്പൻ മറുപടിയാണിത്. ഏറ്റവും നല്ല നിലയിൽ പ്രശംസിക്കപ്പെടുവാൻ അവകാശപ്പെട്ട ചില ഗുണങ്ങളുടെ പേരിലാണല്ലോ നിങ്ങൾ ഞങ്ങളെപ്പറ്റി അധിക്ഷേപങ്ങൾ പുറപ്പെടുവിച്ചു കൊണ്ടിരിക്കുന്നത്. എന്നാൽ, നിങ്ങൾ നിങ്ങളുടെ സ്ഥിതി ഒന്നാലോചിച്ചു നോക്കുക. പല നിലക്കും ഞങ്ങളെക്കാളും ഏറ്റവും മോശമായ അവസ്ഥയാണ് നിങ്ങളുടേത്. അല്ലാഹുവിന്റെ ശാപകോപങ്ങളുടെ ഒരു നീണ്ട പാരമ്പര്യം നിങ്ങൾക്കുണ്ട്. എത്രത്തോളമെന്നാൽ, നിങ്ങളുടെ സമൂഹത്തിൽ പെട്ട ചിലരെ അല്ലാഹു കുരങ്ങന്മാരും പന്നികളുമാക്കി മാറ്റുകപോലും ചെയ്തിരിക്കുന്നു. അല്ലാഹു അല്ലാത്തവരെ ആരാധിച്ചുകൂടാ എന്നുള്ളതാണല്ലോ ദീനിന്റെ ഏറ്റവും കാതലായ വശം. എന്നിട്ടും നിങ്ങൾ ചില ദുർമൂർത്തികളെ ആരാധിക്കുകയും ചെയ്തിരിക്കുന്നു. ഇങ്ങിനെയുള്ള നിങ്ങളാണ് ഏറ്റവും മോശപ്പെട്ടവരും വഴിപിഴച്ചവരും. എന്നിരിക്കെ, സത്യവിശ്വാസം സ്വീകരിക്കുകയും, ദിവ്യഗ്രന്ഥങ്ങളെയെല്ലാം ശരിവെക്കുകയും, അല്ലാഹുവിനെ മാത്രം ആരാധിക്കുകയും ചെയ്യുന്ന ഞങ്ങളെ ആക്ഷേപിക്കുവാനും കുറ്റപ്പെടുത്തുവാനും നിങ്ങൾക്കെന്തവകാശമാണുള്ളത്? എന്നിങ്ങനെയാണ് ഈ വചനത്തിന്റെ താൽപര്യം.

യഹൂദികളുടെ മേൽ അല്ലാഹുവിന്റെ കോപശാപങ്ങളുണ്ടെന്ന് ക്വുർആനിൽ പല സ്ഥലത്തും അല്ലാഹു പ്രസ്താവിച്ചിട്ടുള്ളതാണ്. ശബ്ബത്ത് നാളിൽ അവർ ചെയ്ത അക്രമത്തെത്തുടർന്ന് അവരിൽ ചിലരെ കുരങ്ങുകളാക്കി കോലം മറിച്ചതിനെപ്പറ്റി അൽബക്വറഃ 65 ലും, അഅ്റാഫ് 166 ലും പ്രസ്താവിച്ചിരിക്കുന്നു. എന്നാൽ, അവരിൽ ചിലരെ പന്നികളാക്കിയ വിവരം അവിടങ്ങളിലൊന്നും പ്രസ്താവിക്കപ്പെട്ടിട്ടില്ല. ശബ്ബത്ത് നാളിന്റെ സംഭവത്തിൽ ചിലർ കുരങ്ങുകളായി മറിക്കപ്പെട്ടതുപോലെ, ചിലർ പന്നികളായി മറിക്കപ്പെടുകയും ഉണ്ടായിട്ടുണ്ടെന്നും, ആ സന്ദർഭത്തിലല്ല-വേറെ സന്ദർഭത്തിലാണ്-അതുണ്ടായതെന്നുമൊക്കെ പറയപ്പെടുന്നുണ്ട്. അല്ലാഹുവിന്നറിയാം. ഒന്നും ഉറപ്പിച്ചു പറയത്തക്ക തെളിവുകളില്ല. ചിലർക്ക് കുരങ്ങുകളുടെയും പന്നികളുടെയും സ്വഭാവം നൽകി അധഃപതിപ്പിക്കുകയാണുണ്ടായതെന്നാണ് ഉദ്ദേശ്യമെന്ന് ചില ആളുകൾ പറഞ്ഞു കാണുന്നു. ക്വുർആന്റെ വാചകവും, ചില ഹദീഥുകളും നോക്കുമ്പോൾ ഈ അഭിപ്രായം സ്വീകരിക്കുവാൻ മാർഗം കാണുന്നില്ല. കോലം മറിക്കപ്പെട്ടവരുടെ സന്തതികളാണോ കുരങ്ങുകളും പന്നികളും? എന്ന് നബി ﷺയോട് ചോദിക്കപ്പെട്ടുവെന്നും  കോലം മറിക്കപ്പെട്ടവർക്ക് സന്തതിയും പിന്തുടർച്ചയും ഉണ്ടായിട്ടില്ല, കുരങ്ങുകളും പന്നികളും അതിനു മുമ്പു തന്നെ ഉണ്ടായിരുന്നുവെന്നു നബി ﷺ മറുപടി പറഞ്ഞുവെന്നും ഇബ്നുമസ്ഊദ് (റ) പ്രസ്താവിച്ചതായി മുസ്ലിം (റ) രേഖപ്പെടുത്തിയിരിക്കുന്നു. അബൂദാവൂദ് ത്വയാലസിയുടെയും ഇമാം അഹ്മദിന്റെയും (റ) രിവായത്തിൽ, കുരങ്ങുകളും പന്നികളും യഹൂദികളുടെ സന്തതികളാണോ എന്നാണ് ആ ചോദ്യത്തിലെ വാചകം. യഹൂദികൾ കുരങ്ങുകളായും പന്നികളായും കോലം മറിക്കപ്പെടുകയുണ്ടായിട്ടുണ്ടെന്നാണല്ലോ ഈ ഹദീഥുകളിൽ നിന്ന് വ്യക്തമാകുന്നത്. പക്ഷേ, അത് എപ്പോഴായിരുന്നുവെന്നും മറ്റും നമുക്ക് അറിഞ്ഞുകൂടാ.

طاغوت (ത്വാഗൂത്ത്) എന്ന വാക്കിന്റെ ഭാഷാർത്ഥം, പ്രയോഗം എന്നിവയെ സംബന്ധിച്ച് അൽബക്വറഃ 256, 257 എന്നീ വചനങ്ങളുടെ വ്യാഖ്യാനത്തിലും മറ്റും നാം മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. അല്ലാഹു അല്ലാത്ത എല്ലാ ആരാധ്യ വസ്തുക്കൾക്കും പിശാചിനും ആ വാക്ക് ഉപയോഗിക്കപ്പെടാറുണ്ടെന്ന് അവിടെ നാം ചൂണ്ടിക്കാട്ടിയിരിക്കുന്നു. യഹൂദികളെ സംബന്ധിച്ചിടത്തോളം അവർ പശുക്കുട്ടിയെ ദൈവമാക്കി ആരാധിച്ച കഥ പ്രസിദ്ധമാണ്. കൂടാതെ, അല്ലാഹുവിന്റെ ആജ്ഞാനിർദ്ദേശങ്ങൾക്ക് പകരം പിശാചിന്റെ ദുരുപദേശങ്ങൾ സ്വീകരിച്ചുവെന്നും, പണ്ഡിത പുരോഹിതന്മാരുടെ നിയമ നിർമാണങ്ങളെ മതനിയമങ്ങളായി സ്വീകരിച്ചുകൊണ്ട് അവരെ റബ്ബുകളാക്കി വെച്ചുവെന്നും മറ്റുമുള്ള അർത്ഥത്തിലും ആവാം 'അവർ ത്വാഗൂത്തിനെ ആരാധിച്ചു' വെന്ന് പറഞ്ഞത്. الله اعلم

وَإِذَا جَآءُوكُمْ قَالُوٓا۟ ءَامَنَّا وَقَد دَّخَلُوا۟ بِٱلْكُفْرِ وَهُمْ قَدْ خَرَجُوا۟ بِهِۦ

**﴾64﴿ അവർ നിങ്ങളുടെ അടുക്കൽ വരുമ്പോൾ 'ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു' എന്ന് അവർ പറയുന്നതാണ്. (വാസ്തവമാകട്ടെ) അവിശ്വാസത്തോടെയത്രെ അവർ കടന്നു വന്നിട്ടുള്ളത്; അവർ അതുമായി (തന്നെ) പുറത്തു പോകുകയും ചെയ്തിരിക്കയാണ്.**

| | |
|---|---|
| وَٱللَّهُ أَعْلَمُ بِمَا كَانُوا۟ يَكْتُمُونَ ﴿٦٤﴾ | അല്ലാഹുവാകട്ടെ, അവർ ഒളിച്ചു വെച്ചുകൊണ്ടിരിക്കുന്നതിനെപ്പറ്റി നല്ലവണ്ണം അറിയുന്നവനാകുന്നു. |
| وَتَرَىٰ كَثِيرًا مِّنْهُمْ يُسَٰرِعُونَ فِى ٱلْإِثْمِ وَٱلْعُدْوَٰنِ وَأَكْلِهِمُ ٱلسُّحْتَ ۚ | ﴾65﴿ അവരിൽ നിന്ന് പലരെയും കുറ്റത്തിലും, അതിക്രമത്തിലും, നിഷിദ്ധ (ധന)ത്തെ തിന്നുന്നതിലും അവർ ധൃതികൂട്ടിക്കൊണ്ടിരിക്കുന്നതായി നിനക്ക് കാണാവുന്നതുമാണ്. |
| لَبِئْسَ مَا كَانُوا۟ يَعْمَلُونَ ﴿٦٢﴾ | അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത് വളരെ ചീത്ത തന്നെ! |
| لَوْلَا يَنْهَىٰهُمُ ٱلرَّبَّٰنِيُّونَ وَٱلْأَحْبَارُ عَن قَوْلِهِمُ ٱلْإِثْمَ وَأَكْلِهِمُ ٱلسُّحْتَ ۚ | ﴾66﴿ അവർ കുറ്റമായത് പറയുന്നതിനെയും, അവർ നിഷിദ്ധ (ധന)ത്തെ തിന്നുന്നതിനെയും സംബന്ധിച്ച് റബ്ബാനീ'കളും [പുണ്യപുരുഷന്മാരും], പണ്ഡിതന്മാരും അവരെ എന്തുകൊണ്ട് വിരോധിക്കുന്നില്ല?! |
| لَبِئْسَ مَا كَانُوا۟ يَصْنَعُونَ ﴿٦٣﴾ | അവർ പ്രവർത്തിച്ചു (തൊഴിലാക്കി) കൊണ്ടിരിക്കുന്നത് വളരെ ചീത്ത തന്നെ! |

---

﴾64﴿ وَإِذَا جَآءُوكُمْ അവർ നിങ്ങളുടെ അടുക്കൽ വന്നാൽ قَالُوٓا അവർ പറയുന്നതാണ് ءَامَنَّا ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു وَقَد دَّخَلُوا അവർ കടന്നുവന്നിട്ടുണ്ട് താനും بِٱلْكُفْرِ അവിശ്വാസത്തോടെ وَهُمْ അവരാകട്ടെ قَدْ خَرَجُوا പുറത്തുപോകുകയും ചെയ്തിരിക്കുന്നു بِهِۦ അതുകൊണ്ട്, അതുമായി, അതോടെ وَٱللَّهُ അല്ലാഹു أَعْلَمُ ഏറ്റം (അധികം-വളരെ) അറിയുന്നവനാണ് بِمَا كَانُوا അവർ ആയിരുന്നതിനെപ്പറ്റി يَكْتُمُونَ ഒളിച്ചു (മറച്ചു-മൂടി)വെക്കും ﴾65﴿ وَتَرَىٰ നീ കാണും, നിനക്കു കാണാം كَثِيرًا പല രെയും, വളരെ ആളുകളെ مِّنْهُمْ അവരിൽനിന്ന് يُسَٰرِعُونَ അവർ ധൃതി കൂട്ടുന്നതായി فِى ٱلْإِثْمِ കുറ്റത്തിൽ (പാപത്തിൽ) وَٱلْعُدْوَٰنِ അതിക്രമത്തിലും وَأَكْلِهِمُ അവർ തിന്നുന്നതിലും ٱلسُّحْتَ ഹറാമിനെ, നിഷിദ്ധത്തെ لَبِئْسَ വളരെ മേശം (ചീത്ത)തന്നെ مَا كَانُوا അവരായിരുന്നത്, ആയിക്കൊണ്ടിരിക്കുന്നത് يَعْمَلُونَ അവർ പ്രവർത്തിക്കും ﴾66﴿ لَوْلَا എന്തുകൊണ്ടില്ല, ആയിക്കൂടേ يَنْهَىٰهُمُ അവരെ വിരോധിക്കുക ٱلرَّبَّٰنِيُّونَ റബ്ബാനികൾ, പുണ്യപുരുഷന്മാർ وَٱلْأَحْبَارُ പണ്ഡിതന്മാരും, വേദശാസ്ത്രിമാരും عَن قَوْلِهِمُ അവർ പറയുന്നതിനെപ്പറ്റി ٱلْإِثْمَ പാപം وَأَكْلِهِمُ അവർ തിന്നുന്നതിനെയും ٱلسُّحْتَ

ഹറാം, നിഷിദ്ധം لَبِئْسَ വളരെ മോശം തന്നെ مَا كَانُوا അവരായിരുന്നത്, ആയി വരുന്നത് يَصْنَعُونَ തൊഴിലാക്കുക, പ്രവർത്തിച്ചുണ്ടാക്കുക

---

യഹൂദികളിലുണ്ടായിരുന്ന ചില കപടന്മാരെക്കുറിച്ചാണ് ആദ്യത്തെ പരാമർശം. നബി ﷺ യുടെയും സ്വഹാബികളുടെയും അടുക്കൽ വരുമ്പോൾ അവർ വിശ്വാസികളായി അഭിനയിക്കും. വാസ്തവമാകട്ടെ, ഹൃദയത്തിൽ അവിശ്വാസവും നിഷേധവും ഒളിച്ചുവെച്ചും കൊണ്ടായിരിക്കും അവരുടെ വരവ്. ചില അവിശ്വാസികളായ ആളുകൾ നബി ﷺ യുടെ അടുക്കൽ വന്നാൽ അവിടുത്തെ ഉപദേശങ്ങൾ കേട്ടു അവർക്ക് മനഃപരിവർത്തനം ഉണ്ടാകാറുണ്ട്. ഇവർക്ക് അതും സംഭവിക്കാറില്ല. ഇവർ വന്നപ്പോഴുള്ള അതേ അവിശ്വാസത്തോടും നിഷേധത്തോടും കൂടിത്തന്നെയായിരിക്കും ഇവരുടെ മടക്കവും. ഈ ഒളിച്ചുകളിയൊന്നും അല്ലാഹുവിങ്കൽ വിലപ്പോകുകയില്ല. യഥാർത്ഥം അവന് നല്ലപോലെ അറിയാം എന്ന് സാരം.

യഹൂദികളിൽ പരക്കെയുള്ള ചില ദുഃസ്സമ്പ്രദായങ്ങളാണ് അടുത്ത വചനങ്ങളിൽ പരാമർശിക്കപ്പെട്ടിരിക്കുന്നത്. പാപകരവും കുറ്റകരവുമായ കാര്യങ്ങൾ പറയുക. പ്രവർത്തിക്കുക, നിയമാതിർത്തികളും ധാർമിക വരമ്പുകളും അതിലംഘിക്കുക, കൈക്കൂലി പലിശപോലുള്ള ഹറാമായ ധനം ഉപയോഗിക്കുക എന്നിങ്ങിനെയുള്ള കാര്യങ്ങളിൽ യാതൊരു മടിയും കൂടാതെ വ്യാപൃതരാവുക അവരുടെ തൊഴിലായിത്തീർന്നിരിക്കുന്നു. അത്തരം കാര്യങ്ങളെക്കുറിച്ച് അവരെ ഗുണദോഷിക്കുവാനും വിലക്കുവാനും ബാധ്യസ്ഥരായ അവരുടെ പുണ്യപുരുഷന്മാരും പണ്ഡിതാചാരികളുമാകട്ടെ അവരുടെ കടമ നിർവ്വഹിച്ചിരുന്നതുമില്ല. അവർ മൗനാനുവാദം നൽകിയും മറ്റും അവർക്ക് പ്രോൽസാഹനം നൽകുകയാണ് ചെയ്തത്. അങ്ങനെ, ഇരുകൂട്ടരും അങ്ങേയറ്റം ചീത്തപ്പെട്ടു കഴിഞ്ഞിരിക്കുന്നുവെന്നാണ് ആ പരാമർശത്തിന്റെ ചുരുക്കം. അല്ലാഹു തുടരുന്നു:-

وَقَالَتِ ٱلْيَهُودُ يَدُ ٱللَّهِ مَغْلُولَةٌ ۚ غُلَّتْ أَيْدِيهِمْ وَلُعِنُوا۟ بِمَا قَالُوا۟ ۘ

**﴾67﴿ യഹൂദികൾ പറയുന്നു: 'അല്ലാഹുവിന്റെ കൈ(കുടുക്കി) ബന്ധിക്കപ്പെട്ടതാണ്' എന്ന്!-അവരുടെ കൈകൾ (കുടുക്കി) ബന്ധിക്കപ്പെടട്ടെ! അവർ (ആ) പറഞ്ഞത് നിമിത്തം അവർ ശപിക്കപ്പെടുകയും ചെയ്യട്ടെ! (അഥവാ അവ ബന്ധിക്കപ്പെടുകയും അവർ ശപിക്കപ്പെടുകയും ചെയ്തിരിക്കുന്നു).**

بَلْ يَدَاهُ مَبْسُوطَتَانِ يُنفِقُ كَيْفَ يَشَآءُ ۚ

**(അങ്ങനെയല്ല-)പക്ഷേ, അവന്റെ രണ്ടു കൈകളും (നീട്ടി) നിവർത്തപ്പെട്ടവയാകുന്നു; അവൻ എങ്ങിനെ ഉദ്ദേശിക്കുന്നുവോ (അതുപ്രകാരം) അവൻ ചിലവഴിക്കുന്നു.**

وَلَيَزِيدَنَّ كَثِيرًا مِّنْهُم مَّآ أُنزِلَ إِلَيْكَ مِن رَّبِّكَ طُغْيَٰنًا وَكُفْرًا ۚ

നിന്റെ റബ്ബിങ്കൽ നിന്ന് നിനക്ക് അവതരിക്കപ്പെട്ടിട്ടുള്ളത് അവരിൽ വളരെ പേർക്കും ധിക്കാരവും അവിശ്വാസവും വർദ്ധിപ്പിക്കുകതന്നെ ചെയ്യുന്നു.

وَأَلْقَيْنَا بَيْنَهُمُ ٱلْعَدَٰوَةَ وَٱلْبَغْضَآءَ إِلَىٰ يَوْمِ ٱلْقِيَٰمَةِ ۚ

അവർക്കിടയിൽ ക്വിയാമത്ത് നാൾവരേക്കും നാം ശത്രുതയും, വിദ്വേഷവും ഇട്ടിരിക്കുകയാണ്.

كُلَّمَآ أَوْقَدُوا۟ نَارًا لِّلْحَرْبِ أَطْفَأَهَا ٱللَّهُ ۚ وَيَسْعَوْنَ فِى ٱلْأَرْضِ فَسَادًا ۚ

യുദ്ധത്തിനുവേണ്ടി അവർ വല്ല തീയും കത്തിക്കുമ്പോഴൊക്കെ അല്ലാഹു അതിനെ കെടുത്തിക്കളയുന്നു; ഭൂമിയിൽ കുഴപ്പത്തിനായി അവർ പരിശ്രമം നടത്തുകയും ചെയ്യുന്നു.

وَٱللَّهُ لَا يُحِبُّ ٱلْمُفْسِدِينَ ﴿٦٧﴾

അല്ലാഹുവാകട്ടെ, കുഴപ്പമുണ്ടാക്കുന്നവരെ ഇഷ്ടപ്പെടുന്നുമില്ല.

---

﴾67﴿ وَقَالَتِ الْيَهُودُ യഹൂദികൾ പറഞ്ഞു, പറയുന്നു يَدُ اللَّهِ അല്ലാഹുവിന്റെ കൈ مَغْلُولَةٌ ബന്ധിക്കപ്പെട്ടതാണ്, കൂടുക്കപ്പെട്ടതാണ് غُلَّتْ ബന്ധിക്കപ്പെടട്ടെ, ബന്ധിക്കപ്പെട്ടിരിക്കുന്നു أَيْدِيهِمْ അവരുടെ കൈകൾ وَلُعِنُوا അവർ ശപിക്കപ്പെടുകയും ചെയ്യട്ടെ, ശപിക്കപ്പെടുകയും ചെയ്തിരിക്കുന്നു بِمَا قَالُوا അവർ പറഞ്ഞതു നിമിത്തം بَلْ പക്ഷേ, എന്നാൽ يَدَاهُ അവന്റെ രണ്ടു കൈകൾ مَبْسُوطَتَانِ വിരുത്ത(പരത്ത-നിവർത്ത)പ്പെട്ടതാണ് يُنفِقُ അവൻ ചിലവഴിക്കും كَيْفَ يَشَآءُ അവൻ എങ്ങിനെ ഉദ്ദേശിക്കുന്നുവോ (അങ്ങിനെ), ഉദ്ദേശിക്കുന്ന പ്രകാരം وَلَيَزِيدَنَّ അവൻ വർദ്ധിപ്പിക്കുകതന്നെ ചെയ്യും كَثِيرًا مِّنْهُم അവരിൽ നിന്നു ധാരാളം പേർക്കും مَّآ أُنزِلَ അവതരിപ്പിക്കപ്പെട്ടത് إِلَيْكَ നിനക്ക്, നിന്നിലേക്ക് مِن رَّبِّكَ നിന്റെ റബ്ബിൽ നിന്ന് طُغْيَٰنًا അതിരു കവിച്ചൽ, ധിക്കാരം وَكُفْرًا അവിശ്വാസവും وَأَلْقَيْنَا നാം ഇടുകയും (ഏർപ്പെടുത്തുകയും) ചെയ്തിരിക്കുന്നു بَيْنَهُمُ അവർക്കിടയിൽ الْعَدَٰوَةَ ശത്രുത وَالْبَغْضَآءَ വിദ്വേഷവും, ഈർഷ്യതയും إِلَىٰ يَوْمِ الْقِيَٰمَةِ ക്വിയാമത്തുനാൾ വരെ كُلَّمَآ أَوْقَدُوا അവർ കത്തിക്കുമ്പോഴെല്ലാം نَارًا തീ لِّلْحَرْبِ യുദ്ധത്തിന്, പടക്ക് أَطْفَأَهَا അതിനെ കെടുത്തുന്നതാണ് اللَّهُ അല്ലാഹു وَيَسْعَوْنَ അവർ പരിശ്രമിക്കു(അദ്ധ്വാനിക്കു)കയും ചെയ്യുന്നു فِى الْأَرْضِ ഭൂമിയിൽ فَسَادًا കുഴപ്പത്തിന്, നാശത്തിന് وَاللَّهُ അല്ലാഹുവാകട്ടെ لَا يُحِبُّ ഇഷ്ടപ്പെടുകയില്ല الْمُفْسِدِينَ കുഴപ്പം (നാശം) ഉണ്ടാക്കുന്നവരെ

വേദക്കാരെ സംബന്ധിച്ച് പൊതുവായും, യഹൂദികളെ സംബന്ധിച്ച് പ്രത്യേക മായും പരാമർശിച്ചു കൊണ്ടുള്ള പ്രസ്താവനകളാണല്ലോ കഴിഞ്ഞ ഏതാനും വചന ങ്ങൾ മുതൽ തുടർന്നു വരുന്നത്. കൂട്ടത്തിൽ യഹൂദികൾക്കിടയിൽ തെറ്റായ പല സംസാ രങ്ങളും പ്രചരിച്ചിട്ടുണ്ടായിരുന്നുവെന്ന് കഴിഞ്ഞ വചനത്തിൽ സൂചിപ്പിക്കുകയുണ്ടാ യി. അതിനൊരു ഉദാഹരണമാണ് ഈ വചനത്തിൽ കാണുന്നത്. അത്യാർത്തിയും പിശുക്കും നിമിത്തം-കഴിവുണ്ടായിരുന്നാൽ പോലും-ദാരിദ്ര്യ ജീവിതം സ്വീകരിച്ചുവ രുന്ന ഒരു സമൂഹമാണ് യഹൂദികൾ. ഒരു കാലത്ത് ക്ഷേമൈശ്വര്യങ്ങളിൽ മികച്ചു നിന്നിരുന്ന അവർ അല്ലാഹുവിന്റെ കോപശാപങ്ങൾക്ക് വിധേയരായ കൂട്ടത്തിൽ ദാരിദ്ര്യം അവർക്കൊരു നിത്യശാപമായിത്തീർന്നു. ഇതിൽ നിന്നാണ് അല്ലാഹുവിനെക്കുറിച്ചു يَدُ اللَّهِ مَغْلُولَةٌ ( അല്ലാഹുവിന്റെ കൈ ബന്ധിക്കപ്പെട്ടതാണ്) എന്നതുപോലെയുള്ള ചില വാക്കുകൾ-മര്യാദകെട്ടതും ധിക്കാര പരവുമായ ചില പ്രയോഗങ്ങൾ-അവരുടെ നാവി ലൂടെ പുറത്തുവന്നു കൊണ്ടിരുന്നത്. ആ വാക്കിന്റെ സാക്ഷാൽ അർത്ഥമല്ല അത് കൊണ്ടുദ്ദേശിക്കപ്പെടുന്നത്. അല്ലാഹു പിശുക്കനാണ്-നമുക്ക് വേണ്ടുന്നത് നൽകുവാൻ അവൻ കനിയുന്നില്ല-എന്നാണുദ്ദേശ്യം. പിശുക്കിനെ ഉദ്ദേശിച്ചു കൈ ബന്ധിക്കപ്പെടു ക- കൈക്ക് വിലങ്ങുവെക്കപ്പെടുക-എന്നും, ഔദാര്യത്തെ ഉദ്ദേശിച്ചു കൈനീട്ടുക- നിവർത്തിപ്പിടിക്കുക-എന്നുമുള്ള പ്രയോഗം അറബി ഭാഷയിൽ പതിവുള്ളതാണ്. ഇത നുസരിച്ചാണ് ഈ വചനത്തിലും ആ പ്രയോഗങ്ങൾ കാണുന്നത്. ആ ശപിക്കപ്പെട്ട സമൂഹം 'അല്ലാഹു ദരിദ്രനും നാം ധനികന്മാരുമാകുന്നു' (إِنَّ ٱللَّهَ فَقِيرٌ وَنَحْنُ أَغْنِيَآءُ) എന്നും പറഞ്ഞിരുന്നതായി 3:181 ൽ അല്ലാഹു പറഞ്ഞുവല്ലോ. അതുപോലെയുള്ള ഒരു വൃത്തികെട്ട വാക്കാണ് ഇതും. ഹൃദയം ദുഷിച്ചു കഴിഞ്ഞാൽ അതിന്റെ നാറ്റം വാക്കുകളിലൂടെയും പ്രവൃത്തികളിലൂടെയുമാണല്ലോ പ്രകടമാവുക.

ആ വാക്കിന് മറുപടി നൽകുന്നതിനു മുമ്പായി, അവരോടുള്ള പ്രതിഷേധമായി ട്ടാണ് غُلَّتْ أَيْدِيهِمْ وَلُعِنُوا...الخ എന്ന വാക്യം നിലകൊള്ളുന്നത്. 'അവരുടെ കൈകൾ ബന്ധിക്കപ്പെടുകയും അവർ ശപിക്കപ്പെടുകയും ചെയ്യട്ടെ' എന്ന് പ്രാർത്ഥനാ രൂപ ത്തിലുള്ളതും, 'അവരുടെ കൈകൾ ബന്ധിക്കപ്പെടുകയും അവർ ശപിക്കപ്പെടുകയും ചെയ്തിരിക്കുന്നു' എന്ന് വാർത്താ രൂപത്തിലുള്ളതും ആകാവുന്നതാണ് ആ വാക്യം.(*) ഒരാളുടെ ആക്ഷേപാർഹമായ വല്ല ചെയ്തികളെക്കുറിച്ചും പറയുമ്പോൾ തത്തുല്യ മായ ഒരു വാക്കിൽ അയാൾക്കെതിരെ പ്രാർത്ഥനാ രൂപത്തിലുള്ള വല്ല വാക്യവും ഉപ യോഗിക്കൽ അറബികളിലും, അറബികളല്ലാത്തവരിലും പതിവുള്ളതാണ്. سبنى سبه الله (അവൻ എന്നെ പഴിച്ചു, അവനെ അല്ലാഹു പഴിക്കട്ടെ) പോലെയുള്ള വാക്കുകൾ ഇതിന് ഉദാഹരണമാകുന്നു. അറബി ഭാഷയിൽ ഇങ്ങിനെയുള്ള വാക്യങ്ങളിൽ ഭൂതകാ ലത്തെക്കുറിക്കുന്ന ക്രിയാരൂപം (الماضى) ആയിരിക്കും ഉപയോഗിക്കപ്പെടുക. അതു കൊണ്ടാണ് അവ പ്രാർത്ഥനാ രൂപത്തിലുള്ളതും വാർത്താരൂപത്തിലുള്ളതും(**) ആവാ മെന്ന് വരുന്നത്. ആ ശപിക്കപ്പെട്ടവർ പറയുന്നത് കള്ളമാണ്; അല്ലാഹുവിന്റെ കൈ

***(*) രണ്ടർത്ഥത്തിലും വരാവുന്ന ഈ പ്രയോഗം മനസ്സിരുത്തുന്നത് പലപ്പോഴും ഉപകാരപ്രദമായിരിക്കും.***

***(**) يعنى انشائية دعائية وخبرية***

ബന്ധിക്കപ്പെട്ടതല്ല; അഥവാ അവൻ പിശുക്കനും ലുബ്ധനുമല്ല; അവന്റെ കൈകൾ നീണ്ടു നിവർന്നിരിക്കുന്നവ തന്നെയാണ്; അഥവാ അവൻ അത്യുദാരനും ലോഭം കൂടാതെ ചിലവഴിക്കുന്നവനുമാകുന്നു എന്നൊക്കെയാണ് بَلْ يَدَاهُ مَبْسُوطَتَانِ എന്നുള്ള മറുപടിയുടെ താൽപര്യം.

അല്ലാഹുവിന്റെ കൈ ( يد الله ) അല്ലാഹുവിന്റെ മുഖം (و جه الله) എന്നിങ്ങിനെയുള്ള പ്രയോഗങ്ങളെപ്പറ്റി മുൻഗാമികളായ പണ്ഡിതന്മാരും പിൻഗാമികളായ പണ്ഡിതന്മാരും സ്വീകരിച്ചു വരാറുള്ള രണ്ടു മാർഗങ്ങളുണ്ടെന്നും, അല്ലാഹുവിന് സൃഷ്ടികളോട് സാദൃശ്യം തോന്നിക്കുമാറുള്ള അർത്ഥവ്യാഖ്യാനങ്ങൾ അവക്ക് നൽകുവാൻ പാടി ല്ലെന്നും അൽബക്വറഃ 115-ാം വചനത്തിന്റെ വ്യാഖ്യാനത്തിലും മറ്റുമായി നാം ഇതിനു മുമ്പ് ഒന്നിലധികം പ്രാവശ്യം വിവരിച്ചു കഴിഞ്ഞിട്ടുള്ളതാണ്.

തുടർന്നുള്ള വാക്യങ്ങളിൽ യഹൂദികളെ സംബന്ധിച്ച ചില കാര്യങ്ങൾ അല്ലാഹു വെളിപ്പെടുത്തിയിരിക്കുന്നു.

(1) നബി ﷺ ക്ക് അവതരിപ്പിക്കപ്പെട്ട ഈ ക്വുർആൻ ഇവരിൽ പലർക്കും അനുഗ്ര ഹമായിട്ടല്ല-നേരെമറിച്ച് അവിശ്വാസവും ധിക്കാരവും വർദ്ധിപ്പിക്കുന്നതായിട്ടാണ്-ഉള്ള തെന്ന്. കാരണം, അതിലേക്ക് ശ്രദ്ധകൊടുക്കുവാനോ, അതിന്റെ മാർഗദർശനങ്ങൾ സ്വീകരിക്കുവാനോ അവർ തയ്യാറില്ലാത്തതിനു പുറമെ, അതിലെ ഓരോ വിഷയവും അവർ നിഷേധിക്കുകയും പരിഹാസ്യമാക്കുകയും ചെയ്യുന്നുതാനും. അപ്പോൾ, അതിലെ ഓരോ വിഷയവും അവതരിക്കുമ്പോൾ അവരുടെ അവിശ്വാസത്തെയും ധിക്കാ രത്തെയും അത് വർദ്ധിപ്പിച്ചു കൊണ്ടിരിക്കുമല്ലോ.

(2) അവർക്കിടയിൽ ക്വിയാമത്ത് നാൾവരെ അല്ലാഹു ശത്രുതയും വിദ്വേഷവും ഏർപ്പെടുത്തിയിരിക്കുന്നുവെന്ന്'. അവർക്കിടയിൽ (بينهم ) എന്നതുകൊണ്ടുദ്ദേശ്യം യഹൂ ദികൾ തമ്മതമ്മിൽ എന്നും, യഹൂദികളും ക്രിസ്ത്യാനികളും തമ്മിൽ എന്നും ആകാ വുന്നതാണ്. രണ്ടായാലും സംഗതി വാസ്തവം തന്നെ. യഹൂദികളും ക്രിസ്ത്യാനി കളും തമ്മിലുള്ള ശത്രുതയും വിദ്വേഷവും ചരിത്ര പ്രസിദ്ധമായതും, പണ്ടുമുതൽക്കേ ആരംഭിച്ചതും, ലോകാവസാനം വരെ നില നിൽക്കുന്നതുമാകുന്നു. അതിൽ വല്ലപ്പോഴും വല്ല മാറ്റവും കാണുന്നുവെങ്കിൽ അത് താൽക്കാലികമായ ചില സ്വാർത്ഥതാൽപര്യ ങ്ങളെ മുൻനിറുത്തി മാത്രമുണ്ടായതായിരിക്കും. മുപ്പതുകൊല്ലം മുമ്പ് നിലവിൽവന്ന ഇസ്റാഈൽ രാഷ്ട്രത്തിന്റെ സ്ഥാപനത്തിനു ക്രിസ്തീയ രാഷ്ട്രങ്ങൾ മുന്നിട്ടിറങ്ങു വാനുള്ള കാരണവും അതല്ലാതെ മറ്റൊന്നുമല്ലെന്ന് പ്രസിദ്ധമാണ്. എനി, യഹൂദ സമു ദായത്തിന്റെ അഭ്യന്തരസ്ഥിതിയോ? അൽപം ദശാബ്ദങ്ങൾക്ക് മുമ്പ് പ്രസ്തുത ഇസ്റാ ഈൽ രാഷ്ട്രത്തിന്റെ സ്ഥാപനത്തിനുള്ള കരുനീക്കങ്ങൾ തുടങ്ങിയത് മുതൽ അതിനു വേണ്ടി യഹൂദ ലോകം ഒന്നിച്ചുവെന്നത് ഒഴിവാക്കിക്കൊണ്ട് അവരുടെ ചരിത്രത്തി ലേക്ക് നോക്കിയാൽ, കക്ഷിവഴക്കും, അന്തഃഛിദ്രവും, അഭിപ്രായ ഭിന്നതയും നീങ്ങി യ കാലം അവർക്കിടയിൽകാണുകയില്ല. മുഴുത്ത നാസ്തികന്മാരും കടുത്ത യാഥാസ്ഥികന്മാരും മുമ്പും ഇക്കാലത്തും അവരിലുണ്ട്. ഇസ്റാഈലി രക്തത്തിന്റെ യും, യഹൂദ നാമത്തിന്റെയും, മുസ്‌ലിം വിരോധത്തിന്റെയും പേരിൽ മാത്രമേ അവർക്കി ടയിൽ യഥാർത്ഥത്തിൽ യോജിപ്പുള്ളൂ.

(3) അവർ യുദ്ധാഗ്നി കത്തിക്കുമ്പോഴൊക്കെ അല്ലാഹു കെടുത്തി കളയുന്നുവെന്ന്. അതായത്, മദീനയിലെ മുസ്‌ലിംകൾക്കെതിരിൽ യുദ്ധം സംഘടിപ്പിക്കുവാൻ പല തരം ഗൂഢതന്ത്രങ്ങളും, വഞ്ചനാപരമായ കൂട്ടുകെട്ടുകളും നടത്തിക്കൊണ്ടിരിക്കുന്നതിൽ ചരിത്ര പ്രസിദ്ധി നേടിയവരാണല്ലോ യഹൂദികൾ. അപ്പോഴൊക്കെ അല്ലാഹു അവരുടെ ഉദ്ദേശ്യം പരാജയപ്പെടുത്തുകയാണ് ചെയ്തതെന്ന് സാരം.

(4) അവർ ഭൂമിയിൽ കുഴപ്പവും നാശവും ഉണ്ടാക്കുവാൻ ശ്രമിക്കുന്നുവെന്ന് നബി ﷺയുടെ കാലത്തും അതിനു ശേഷം ഇന്നോളം ഭൂമിയിൽ കുഴപ്പം സൃഷ്ടിക്കുവാനല്ലാതെ-വല്ല പൊതു നന്മയും വരുത്തുവാൻ വേണ്ടി-എന്തെങ്കിലും പരിശ്രമം നടത്തിയ ഒരു ചരിത്രം യഹൂദികൾക്കുണ്ടോ?

وَلَوْ أَنَّ أَهْلَ ٱلْكِتَـٰبِ ءَامَنُوا۟ وَٱتَّقَوْا۟ لَكَفَّرْنَا عَنْهُمْ سَيِّـَٔاتِهِمْ وَلَأَدْخَلْنَـٰهُمْ جَنَّـٰتِ ٱلنَّعِيمِ ﴿٦٨﴾

**﴾68﴿ വേദക്കാർ വിശ്വസിക്കുകയും, സൂക്ഷ്മത പാലിക്കുകയും ചെയ്തിരുന്നുവെങ്കിൽ, അവർക്ക് നാം അവരുടെ തിന്മകളെ മൂടി (മാപ്പാക്കി) ക്കൊടുക്കുകയും, സുഖാനുഗ്രഹത്തിന്റെ സ്വർഗങ്ങളിൽ അവരെ നാം പ്രവേശിപ്പിക്കുകയും തന്നെ ചെയ്യുമായിരുന്നു.**

---

﴾68﴿ وَلَوْ أَنَّ ആയിരുന്നെങ്കിൽ أَهْلَ الْكِتَـٰبِ വേദക്കാർ ءَامَنُوا അവർ വിശ്വസിച്ചു وَاتَّقَوْا അവർ സൂക്ഷിക്കുകയും ചെയ്തു لَكَفَّرْنَا നാം മൂടിക്കളയുക(മറക്കുക) തന്നെ ചെയ്യുമായിരുന്നു عَنْهُمْ അവർക്ക്, അവരിൽ നിന്ന് سَيِّـَٔاتِهِمْ അവരുടെ തിന്മകളെ وَلَأَدْخَلْنَـٰهُمْ അവരെ നാം പ്രവേശിപ്പിക്കുകയുംതന്നെ ചെയ്യും جَنَّـٰتِ സ്വർഗങ്ങളിൽ النَّعِيمِ സുഖാനുഗ്രഹത്തിന്റെ

---

وَلَوْ أَنَّهُمْ أَقَامُوا۟ ٱلتَّوْرَىٰةَ وَٱلْإِنجِيلَ وَمَآ أُنزِلَ إِلَيْهِم مِّن رَّبِّهِمْ لَأَكَلُوا۟ مِن فَوْقِهِمْ وَمِن تَحْتِ أَرْجُلِهِم ۚ مِّنْهُمْ أُمَّةٌ مُّقْتَصِدَةٌ ۖ

**﴾69﴿ തൗറാത്തും, ഇൻജീലും, അവരുടെ റബ്ബിങ്കൽ നിന്ന് അവരിലേക്ക് അവതരിപ്പിക്കപ്പെട്ടതും അവർ നിലനിറുത്തിയിരുന്നുവെങ്കിൽ, അവരുടെ മുകൾ ഭാഗത്തു നിന്നും, അവരുടെ കാലുകളുടെ താഴ്ഭാഗത്തു നിന്നും അവർ തിന്നുക [അവർക്ക് ആഹാരം ലഭിക്കുക] തന്നെ ചെയ്യുമായിരുന്നു. അവരിൽ മിതത്വം പാലിക്കുന്ന ഒരു സമൂഹം ഉണ്ട്.**

وَكَثِيرٌ مِّنْهُمْ سَآءَ مَا يَعْمَلُونَ ﴿٦٦﴾

**അവരിൽ നിന്ന് വളരെ പേരാകട്ടെ, അവർ പ്രവർത്തിച്ചു വരുന്നത് വളരെ ചീത്ത!**

---

﴿69﴾ وَلَوْ أَنَّهُمْ أَقَامُوا അവർ നിലനിർത്തിയിരുന്നുവെങ്കിൽ التَّوْرَىٰةَ തൗറാത്തിനെ وَالْإِنجِيلَ ഇൻജീലിനെയും وَمَآ أُنزِلَ അവതരിപ്പിക്കപ്പെട്ടതിനെയും إِلَيْهِم അവരിലേക്ക് مِّن رَّبِّهِمْ അവരുടെ റബ്ബിങ്കൽ നിന്ന് لَأَكَلُوا അവർ തിന്നുക തന്നെ ചെയ്യുമായിരുന്നു مِن فَوْقِهِمْ അവരുടെ മീതെ (മുകൾ ഭാഗത്തു) നിന്ന് وَمِن تَحْتِ താഴെ (അടിഭാഗത്തു)നിന്നും أَرْجُلِهِم അവരുടെ കാലുകളുടെ مِّنْهُمْ അവരിൽ ഉണ്ട് أُمَّةٌ ഒരു സമുദായം (സമൂഹം) مُّقْتَصِدَةٌ മിതത്വം പാലിക്കുന്ന, മദ്ധ്യാവസ്ഥ സ്വീകരിക്കുന്ന وَكَثِيرٌ مِّنْهُمْ അവരിൽ വളരെ പേർ سَآءَ വളരെ ചീത്ത مَا يَعْمَلُونَ അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്

---

തൗറാത്തിന്റെയും, ഇൻജീലിന്റെയും യഥാർത്ഥ അധ്യാപനങ്ങളും, ക്വുർആൻ അടക്കം അല്ലാഹു അവതരിപ്പിച്ചിട്ടുള്ള മറ്റു ഗ്രന്ഥങ്ങളുടെ അധ്യാപനങ്ങളും തമ്മിൽ പൊരുത്തക്കേടോ വൈരുദ്ധ്യമോ ഇല്ല. ഓരോന്നും മറ്റേതിനെ ശക്തിപ്പെടുത്തുകയും സത്യപ്പെടുത്തുകയുമാണ് ചെയ്യുന്നത്. ആ സ്ഥിതിക്ക് ഭേദഗതിയോ മാറ്റത്തിരുത്തലോ കൂടാതെ തൗറാത്തും ഇൻജീലും സ്വീകരിക്കുന്ന പക്ഷം, അവർ ക്വുർആനിലും നബി ﷺ യിലും വിശ്വസിക്കാതിരിക്കുവാൻ നിവൃത്തിയില്ല. അങ്ങനെ അവർ ചെയ്തിരുന്നാൽ, പരലോകത്തുവെച്ച് ലഭിക്കുന്ന അനുഗ്രഹങ്ങൾക്ക് പുറമെ ഇഹലോകത്ത് വെച്ചും അതിന്റെ ഫലം അവർക്ക് അനുഭവപ്പെടുമായിരുന്നുവെന്ന് അല്ലാഹു അറിയിക്കുന്നു. പക്ഷേ, തൗറാത്തിനെയും ഇൻജീലിനെയും മാറ്റിമറിക്കുകയും തോന്നിയതെല്ലാം മതമാക്കുകയുമാണ് അവർ ചെയ്തത്.

മുകൾ ഭാഗത്ത് നിന്നും അടിഭാഗത്ത് നിന്നും തിന്നാം എന്ന് പറഞ്ഞതിന്റെ താൽപര്യം, ഉപരിഭാഗത്ത് നിന്നുണ്ടാകുന്ന മഴ തുടങ്ങിയ അനുഗ്രഹങ്ങളും, കീഴ്ഭാഗത്തുണ്ടാകുന്ന ഉൽപന്നങ്ങളുടെ ആധിക്യം മുതലായ അനുഗ്രഹങ്ങളും അവർക്ക് ധാരാളം ആസ്വദിച്ചുകൊണ്ടിരിക്കാമെന്നും, അവരുടെ ഐഹിക ജീവിതം ക്ഷേമകരവും സന്തുഷ്ടവുമായിരിക്കുമെന്നുമാകുന്നു. മായം കലരാത്ത സത്യവിശ്വാസവും, സന്മാർഗനിഷ്ഠയും പുലർത്തിപ്പോരുന്നവർക്ക് പാരത്രിക ജീവിതത്തിലെ സുഖസൗകര്യങ്ങൾ മാത്രമല്ല, ഐഹിക ജീവിതത്തിലും ക്ഷേമൈശ്വര്യങ്ങൾ ലഭിക്കുമാറാകുന്നതാണെന്ന് അല്ലാഹു വേറെ സ്ഥലങ്ങളിലും ഉണർത്താറുള്ളതാണ്. (അഅ്റാഫ് 96; നൂഹ് 10-12 മുതലായവ നോക്കുക.) പക്ഷേ, ഒരു കാലത്തോ, ദേശത്തോ ഉള്ള ജനങ്ങളുടെ ജീവിതം ക്ഷേമകരമായിത്തീർന്നതു കൊണ്ട് ആ കാലത്തോ ദേശത്തോ ഉള്ളവരൊക്കെ സന്മാർഗ നിഷ്ഠയുള്ളവരായിരിക്കുമെന്ന് കണക്കാക്കുവാൻ നിവൃത്തിയില്ല. കാരണം, തിന്മ മുഖേന മാത്രമല്ല-നന്മ മുഖേനയും അല്ലാഹു ജനങ്ങളെ പരീക്ഷണം നടത്തുന്നതാകുന്നു. ونبلوكم بالشر والخير فتنة

സത്യവിശ്വാസവും സന്മാർഗനിഷ്ഠയും പാലിക്കുന്നവർക്ക് അവരുടെ

ഐഹികജീവിതത്തിലും അല്ലാഹു അഭിവൃദ്ധി നൽകുമെന്ന തത്വം ബൈബ്ളും ഉൽഘോഷിക്കുന്നുണ്ട്. 'എന്റെ കൽപന പ്രമാണിച്ചു അനുസരിച്ചാൽ ഞാൻ തക്ക സമയത്ത് മഴതരും, ഭൂമി വിളവ് തരും, വൃക്ഷവും ഫലം തരും' എന്നിങ്ങിനെ വളരെയധികം വാഗ്ദാനങ്ങൾ ലേവ്യാ പുസ്തകം 26–ാം അധ്യായത്തിലും, 'ഞാൻ ആജ്ഞാപിക്കുന്ന സകല കൽപനകളും അനുസരിച്ചു നടന്നാൽ യഹോവ നിന്നെ സർവ്വ ജാതികൾക്കും മീതെയാക്കും, പട്ടണത്തിൽ നീ അനുഗ്രഹിക്കപ്പെടും, വയലിൽ നീ അനുഗ്രഹിക്കപ്പെടും, ശത്രുക്കളെ നിന്റെ മുമ്പിൽ തോൽക്കുമാറാക്കും' എന്നിങ്ങിനെ വളരെ വാഗ്ദാനങ്ങൾ ആവർത്തന പുസ്തകം 28–ാം അധ്യായത്തിലും കാണാം.

വേദക്കാർ മുഴുവനും തൗറാത്തും ഇൻജീലും നിലനിറുത്താതെ–അവയുടെ അധ്യാപനങ്ങൾ യഥാവിധി പാലിക്കാതെ– വഴിപിഴച്ചുപോയവരാണെന്ന് പറഞ്ഞുകൂടാ; അവരിൽ അധികമാളുകളുടെയും സ്ഥിതി അതാണെങ്കിലും അവരിൽതന്നെ ചില ആളുകൾ സന്മാർഗത്തിൽ നിന്ന് വളരെയൊന്നും അകന്നു പോകാത്തവരായി നിലവിലുണ്ട് എന്നത്രെ അവസാനത്തെ രണ്ടു വാക്യങ്ങൾ ചൂണ്ടിക്കാട്ടുന്നത്. ഈ തരക്കാരിൽപെട്ട ആളുകളായിരിക്കും അവരിൽ നിന്ന് നബി ﷺയിലും ഖുർആനിലും വിശ്വസിക്കുവാൻ മുമ്പോട്ട് വരുന്നവരെന്നു പറയേണ്ടതില്ല.

## വിഭാഗം – 10

۞ يَٰٓأَيُّهَا ٱلرَّسُولُ بَلِّغْ مَآ أُنزِلَ إِلَيْكَ مِن رَّبِّكَ ۖ وَإِن لَّمْ تَفْعَلْ فَمَا بَلَّغْتَ رِسَالَتَهُۥ ۚ

**《70》 ഹേ, റസൂലേ, നിന്റെ റബ്ബിങ്കൽനിന്ന് നിനക്ക് അവതരിപ്പിക്കപ്പെട്ടത് നീ എത്തിച്ചു കൊടുക്കുക [പ്രബോധനം ചെയ്യുക]. നീ (അത്) ചെയ്തില്ലെങ്കിൽ, അവന്റെ ദൗത്യം നീ എത്തിച്ചുകൊടുത്തില്ല.**

وَٱللَّهُ يَعْصِمُكَ مِنَ ٱلنَّاسِ ۗ إِنَّ ٱللَّهَ لَا يَهْدِى ٱلْقَوْمَ ٱلْكَٰفِرِينَ ﴿٧٠﴾

**അല്ലാഹു മനുഷ്യരിൽ നിന്ന് നിന്നെ കാത്തു രക്ഷിക്കുന്നതാണ്. നിശ്ചയമായും അല്ലാഹു അവിശ്വാസികളായ ജനങ്ങളെ നേർമാർഗത്തിലാക്കുകയില്ല.**

---

《70》 يَاأَيُّهَاالرَّسُولُ ഹേ, റസൂലേ, بَلِّغْ നീ എത്തിക്കുക مَاأُنْزِلَإِلَيْكَ നിനക്ക് അവതരിപ്പിക്കപ്പെട്ടത് مِنْرَبِّكَ നിന്റെ റബ്ബിങ്കൽ നിന്ന് وَإِنْلَمْتَفْعَلْ എന്നാൽ നീ ചെയ്തില്ലെങ്കിൽ, فَمَابَلَّغْتَ നീ എത്തിച്ചില്ല رِسَالَتَهُ അവന്റെ ദൗത്യത്തെ وَاللهُيَعْصِمُكَ അല്ലാഹു നിന്നെ കാക്കും, രക്ഷിക്കും مِنَالنَّاسِ മനുഷ്യരിൽ നിന്ന് إِنَّاللهَ നിശ്ചയമായും അല്ലാഹു لَايَهْدِي നേർമാർഗത്തിലാക്കുകയില്ല الْقَوْمَ ജനങ്ങളെ الْكَافِرِينَ അവിശ്വാസികളായ

അല്ലാഹു നൽകിയിട്ടുള്ള സന്ദേശങ്ങളെ മുഴുവനും എതിർപ്പോ, അക്രമമോ ഭയപ്പെടാതെ, സധീരം ജനങ്ങൾക്ക് എത്തിച്ചു കൊടുക്കണമെന്നും, അതിൽ വല്ല വീഴ്ചയും വരുത്തിയാൽ അല്ലാഹു ഏൽപിച്ച ദൗത്യനിർവ്വഹണത്തിന്റെ കടമ നിറവേറുകയില്ലെന്നും അല്ലാഹു നബി ﷺയോട് ആജ്ഞാപിക്കുന്നു. ആരുടെ എതിർപ്പും, ശത്രുതയും ഭയപ്പെടേണ്ടതില്ല-ജനങ്ങളിൽ നിന്നുണ്ടായേക്കുന്ന ആപത്തുകളെല്ലാം ഞാൻ കാത്തുകൊള്ളാം-എന്ന് അതോടൊപ്പം അല്ലാഹു ഏറ്റുപറയുകയും ചെയ്യുന്നു.

ഹജ്ജത്തുൽ വിദാഇൽ നബി ﷺ ചെയ്ത പ്രസിദ്ധമായ പ്രസംഗത്തിൽ അവിടുന്ന് ജനങ്ങളോട് ഇപ്രകാരം ചോദിക്കുകയുണ്ടായി: 'ഹേ, മനുഷ്യരേ, എന്നെപ്പറ്റി നിശ്ചയമായും നിങ്ങളോട് ചോദിക്കപ്പെടുന്നതാണ്. അപ്പോൾ നിങ്ങൾ എന്തായിരിക്കും പറയുക?' ജനങ്ങൾ പറഞ്ഞു: 'അവിടുന്ന് എത്തിച്ചു തരുകയും, നിർവ്വഹിക്കുകയും, ഉപദേശിക്കുകയും ചെയ്തിരിക്കുന്നുവെന്ന് ഞങ്ങൾ സാക്ഷ്യം വഹിക്കും'. അപ്പോൾ തിരുമേനി അവിടുത്തെ ചൂണ്ടാണിവിരൽ ആകാശത്തേക്ക് ഉയർത്തുകയും അവരുടെ നേരെ താഴ്ത്തി ആംഗ്യം കാണിക്കുകയും ചെയ്തുകൊണ്ട് മൂന്നു പ്രാവശ്യം ഇങ്ങിനെ പറഞ്ഞു: 'അല്ലാഹുവേ, നീ സാക്ഷ്യം വഹിക്കണേ!' (മുസ്‌ലിം) ചില വിഷമഘട്ടങ്ങളിൽ നബി ﷺയുടെ രക്ഷക്കുവേണ്ടി ചിലർ കാവൽ നിൽക്കാറുണ്ടായിരുന്ന പതിവ് ഈ വചനം അവതരിച്ചശേഷം അവിടുന്ന് നിറുത്തൽ ചെയ്തുവെന്നും, എന്നെ കാത്തു രക്ഷിച്ചുകൊള്ളാമെന്ന് അല്ലാഹു ഏറ്റിട്ടുണ്ട്-എനി പാറാവുകാരുടെ ആവശ്യമില്ല-എന്ന് അവിടുന്ന് പറഞ്ഞുവെന്നും ചില ഹദീഥുകളിൽ വന്നിട്ടുണ്ട്. അപകടത്തിന്റെ വക്കോളം എത്തിയ എത്രയോ ആപൽസന്ധികളിൽ അത്യാശ്ചര്യമാംവണ്ണം നബി ﷺക്കു രക്ഷ നൽകപ്പെട്ട സംഭവങ്ങൾ നബി ﷺയുടെ ജീവിതത്തിൽ ധാരാളം കാണാവുന്നതാണ്. (അൽപം ചില ഉദാഹരണങ്ങൾ 12-ാം വചനത്തിന്റെ വിവരണത്തിൽ കഴിഞ്ഞുപോയിട്ടുണ്ടല്ലോ).

قُلْ يَٰٓأَهْلَ ٱلْكِتَٰبِ لَسْتُمْ عَلَىٰ شَىْءٍ

**﴾71﴿ (നബിയേ) പറയുക: 'വേദക്കാരേ, നിങ്ങൾ യാതൊന്നിലും (തന്നെ) അല്ല,**

حَتَّىٰ تُقِيمُوا۟ ٱلتَّوْرَىٰةَ وَٱلْإِنجِيلَ وَمَآ أُنزِلَ إِلَيْكُم مِّن رَّبِّكُمْ ۗ

**തൗറാത്തും, ഇൻജീലും, നിങ്ങളുടെ റബ്ബിങ്കൽ നിന്ന് നിങ്ങൾക്ക് അവതരിപ്പിക്കപ്പെട്ടിട്ടുള്ളതും നിങ്ങൾ നിലനിറുത്തുവോളം'.**

وَلَيَزِيدَنَّ كَثِيرًا مِّنْهُم مَّآ أُنزِلَ إِلَيْكَ مِن رَّبِّكَ طُغْيَٰنًا وَكُفْرًا ۖ

**നിന്റെ റബ്ബിങ്കൽ നിന്ന് നിനക്ക് അവതരിപ്പിക്കപ്പെട്ടിട്ടുള്ളത് അവരിൽ നിന്ന് വളരെ പേർക്കും ധിക്കാരവും അവിശ്വാസവും വർദ്ധിപ്പിക്കുക തന്നെ ചെയ്യുന്നു.**

فَلَا تَأْسَ عَلَى ٱلْقَوْمِ ٱلْكَٰفِرِينَ ﴿٧١﴾

**അതിനാൽ, അവിശ്വാസികളായ (ആ) ജനങ്ങളുടെ പേരിൽ നീ വ്യസനപ്പെടേണ്ടാ.**

﴾71﴿ قُلْ നീ പറയുക يَاأَهْلَ الْكِتَابِ വേദക്കാരേ لَسْتُمْ നിങ്ങളല്ല عَلَىٰ شَيْءٍ യാതൊന്നിലും, ഒരു കാര്യത്തിലും حَتَّىٰ تُقِيمُوا നിങ്ങൾ നിലനിറുത്തുവോളം التَّوْرَاةَ തൗറാത്തിനെ وَالإِنْجِيلَ ഇൻജീലിനെയും وَمَاأُنْزِلَ إِلَيْكُمْ നിങ്ങൾക്ക് അവതരിപ്പിക്കപ്പെട്ടതും مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് وَلَيَزِيدَنَّ വർദ്ധിപ്പിക്കുക തന്നെ ചെയ്യും كَثِيرًا مِنْهُمْ അവരിൽ നിന്ന് വളരെ പേർക്കും مَاأُنْزِلَ إِلَيْكَ നിനക്ക് അവതരിപ്പിക്കപ്പെട്ടത് مِنْ رَبِّكَ നിന്റെ റബ്ബിങ്കൽ നിന്ന് طُغْيَانًا ധിക്കാരം, അതിക്രമം, അതിരുകവിയൽ وَكُفْرًا അവിശ്വാസവും فَلَا تَأْسَ അതിനാൽ നീ വ്യസനപ്പെടേണ്ടാ, സങ്കടപ്പെടരുത് عَلَى الْقَوْمِ ജനങ്ങളുടെ മേൽ الْكَافِرِينَ അവിശ്വാസികളായ

---

തൗറാത്തും ഇൻജീലും നിലനിർത്തുന്നത് സംബന്ധിച്ചു 68,69 വചനങ്ങളുടെയും, ഖുർആൻ അവർക്ക് ധിക്കാരവും അവിശ്വാസവും വർദ്ധിപ്പിക്കുമെന്നതിനെപ്പറ്റി 67-ാം വചനത്തിന്റെയും വ്യാഖ്യാനത്തിൽ വിവരിച്ചത് ഓർക്കുക. അവരുടെ കൈവശം തൗറാത്തെന്നും ഇൻജീലെന്നുമുള്ള പേരിൽ അവർ സ്വീകരിച്ചുവരുന്ന കൃത്രിമ വേദങ്ങളല്ല -യഥാർത്ഥ തൗറാത്തും ഇൻജീലുമാണ്-ഉദ്ദേശ്യം. അവ ശരിക്കും നിലനിറുത്തുന്ന പക്ഷം അവർ സത്യവിശ്വാസം സ്വീകരിക്കാതിരിക്കയില്ലതാനും. (തൗറാത്തും ഇൻജീലും ബൈബ്ളിലുണ്ടെന്ന വാദത്തെപ്പറ്റി 50-ാം വചനത്തിന്റെ വിവരണത്തിൽ പറഞ്ഞത് ഓർക്കുക). 'നിങ്ങൾക്കവതരിപ്പിക്കപ്പെട്ടത്' എന്ന് പറഞ്ഞതുകൊണ്ട് വിവക്ഷ ഖുർആനാകുന്നു.

إِنَّ ٱلَّذِينَ ءَامَنُوا۟ وَٱلَّذِينَ هَادُوا۟ وَٱلصَّـٰبِـُٔونَ وَٱلنَّصَـٰرَىٰ

**﴾72﴿ നിശ്ചയമായും, വിശ്വസിച്ചവരും, യഹൂദരായവരും 'സ്വാബിഉ'കളും ക്രിസ്ത്യാനികളും,-**

مَنْ ءَامَنَ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ وَعَمِلَ صَـٰلِحًا فَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٧٢﴾

**(ആരാവട്ടെ, അവരിൽ) ആർ അല്ലാഹുവിലും, അന്ത്യനാളിലും വിശ്വസിക്കുകയും, സൽകർമം പ്രവർത്തിക്കുകയും ചെയ്തുവോ, എന്നാൽ അവരുടെ മേൽ യാതൊരു ഭയവുമില്ല, അവർ വ്യസനിക്കുകയുമില്ല.**

---

﴾72﴿ إِنَّ الَّذِينَ آمَنُوا നിശ്ചയമായും വിശ്വസിച്ചവർ وَالَّذِينَ هَادُوا യഹൂദരായവരും وَالصَّابِئُونَ 'സ്വാബിഉ'കളും وَالنَّصَارَىٰ ക്രിസ്ത്യാനികളും, مَنْ آمَنَ ആർ വിശ്വസിച്ചു بِاللَّهِ അല്ലാഹുവിൽ وَالْيَوْمِ الآخِرِ അന്ത്യദിനത്തിലും وَعَمِلَ പ്രവർത്തിക്കുകയും ചെയ്തു صَالِحًا സൽകർമം فَلَاخَوْفٌ എന്നാൽ ഭയമില്ല عَلَيْهِمْ അവരുടെ മേൽ وَلَاهُمْ يَحْزَنُونَ അവർ വ്യസനിക്കുന്നതുമല്ല.

സത്യവിശ്വാസികൾ-അഥവാ മുസ്‌ലിംകൾ, യഹൂദികൾ, സ്വാബിഉകൾ, ക്രിസ്ത്യാനികൾ എന്നിങ്ങനെ ഏതെങ്കിലും പേരിലുള്ള സമുദായത്തിൽ പെട്ടവരായതുകൊണ്ട് വിജയവും രക്ഷയും അവരുടെ കുത്തകാവകാശമാകുന്നതല്ല. അല്ലാഹുവിലും അന്ത്യദിനത്തിലും ശരിക്ക് വിശ്വസിക്കുകയും, ആ വിശ്വാസത്തിൽ അധിഷ്ഠിതമായ സൽകർമങ്ങൾ ചെയ്യുകയും ചെയ്യുന്നവർ ആരാണോ-അവർ ഏത് സമുദായക്കാരായാലും ശരി-അവർക്കാണ് രക്ഷയുള്ളത്. അവർക്കു ഭയമോ വ്യസനമോ ഉണ്ടായിരിക്കുകയില്ല എന്ന് സാരം. ഇത് യഥാർത്ഥ സത്യവിശ്വാസികളിൽ മാത്രമേ സാക്ഷാൽകൃതമാകുകയുള്ളൂവെന്ന് പറയേണ്ടതില്ലല്ലോ. കാരണം, അല്ലാഹുവിലും അന്ത്യദിനത്തിലുമുള്ള യഥാർത്ഥ വിശ്വാസം അവർക്ക് മാത്രമാണുണ്ടാവുക.

ഈ വിഷയം ഇതേമാതിരി സൂറത്തുൽ ബക്വറഃ 62 ലും അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. ഈ വിഷയകമായി കൂടുതൽ വിശദീകരണങ്ങളും നാം നൽകിയിട്ടുണ്ട്. അവിടെ നോക്കുക. 'മതം ഏതായാലും മനുഷ്യൻ നന്നായാൽ മതി' എന്നൊരു ആകർഷകമായ പുത്തൻ സിദ്ധാന്തം ചില മതമില്ലാ മതക്കാർ പ്രചരിപ്പിക്കാറുണ്ട്. ഈ സിദ്ധാന്തത്തെ അനുകൂലിക്കുമാറുള്ള ചില വ്യാഖ്യാനങ്ങൾ ഈ വചനങ്ങൾക്ക് ചില ആളുകൾ-അറിഞ്ഞോ അറിയാതെയോ-നൽകിക്കാണാറുമുണ്ട്. ഇത് നിരർത്ഥകവും വാസ്തവ വിരുദ്ധവുമാണെന്നും, ഒരു മുസ്‌ലിമിനും അതിനോട് യോജിക്കുവാൻ സാധ്യമല്ലെന്നും അൽബക്വറഃയിൽ വെച്ചു നാം കാര്യകാരണ സഹിതം ചൂണ്ടിക്കാട്ടിയിരിക്കുന്നു. അല്ലാഹുവിന്റെ അടുക്കൽ സ്വീകാര്യമായ മതം ഒന്നേയുള്ളൂ-ഇസ്‌ലാം (إِنَّ الدِّينَ عِندَ اللَّهِ الْإِسْلَامُ). അതല്ലാത്ത മറ്റൊരു മതവും അവങ്കൽ സ്വീകാര്യമല്ലതന്നെ. (وَمَن يَبْتَغِ غَيْرَ الْإِسْلَامِ دِينًا فَلَن يُقْبَلَ مِنْهُ....)

لَقَدْ أَخَذْنَا مِيثَٰقَ بَنِىٓ إِسْرَٰٓءِيلَ

﴾73﴿ **ഇസ്റാഈൽ സന്തതികളുടെ ഉറപ്പ് [കരാർ] നാം വാങ്ങുക തന്നെ ചെയ്തിട്ടുണ്ട്.**

وَأَرْسَلْنَآ إِلَيْهِمْ رُسُلًا ۖ

**അവരിലേക്ക് നാം റസൂലുകളെ അയക്കുകയും ചെയ്തു.**

كُلَّمَا جَآءَهُمْ رَسُولٌۢ بِمَا لَا تَهْوَىٰٓ أَنفُسُهُمْ فَرِيقًا كَذَّبُوا۟ وَفَرِيقًا يَقْتُلُونَ ﴿٧٠﴾

**അവരുടെ മനസ്സുകൾ ഇച്ഛിക്കാത്ത കാര്യവുമായി ഓരോ റസൂൽ അവരിൽ ചെല്ലുമ്പോഴൊക്കെയും ഒരു വിഭാഗത്തെ അവർ വ്യാജമാക്കുകയായി, (വേറെ) ഒരു വിഭാഗത്തെ അവർ കൊലപ്പെടുത്തുകയും ചെയ്തിരുന്നു!**

---

﴾73﴿ لَقَدْأَخَذْنَا തീർച്ചയായും നാം വാങ്ങി مِيثَاقَ ഉറപ്പ്, കരാർ بَنِيٓإِسْرَٰٓءِيلَ ഇസ്റാഈൽ സന്തതികളുടെ وَأَرْسَلْنَا നാം അയക്കുകയും ചെയ്തു إِلَيْهِمْ അവരിലേക്ക് رُسُلًا റസൂലുകളെ كُلَّمَاجَآءَهُمْ അവർക്ക് വരു(ചെല്ലു)മ്പോഴെല്ലാം رَسُولٌ ഒരു റസൂൽ

ഇച്ഛിക്കാത്തതുമായി, ഇഷ്ടപ്പെടാത്തതും കൊണ്ട് أَنفُسُهُمْ അവരുടെ സ്വന്തങ്ങൾ (മനസ്സുകൾ) فَرِيقًا ഒരു വിഭാഗത്തെ, സംഘത്തെ كَذَّبُوا അവർ വ്യാജമാക്കി, കളവാക്കുകയായി وَفَرِيقًا ഒരു വിഭാഗത്തെ يَقْتُلُونَ അവർ കൊലപ്പെടുത്തുകയും ചെയ്യുന്നു (ചെയ്തിരുന്നു) بِمَالَا تَهْوَىٰ

---

وَحَسِبُوٓا۟ أَلَّا تَكُونَ فِتْنَةٌ فَعَمُوا۟ وَصَمُّوا۟ ثُمَّ تَابَ ٱللَّهُ عَلَيْهِمْ

《74》 ഒരു പരീക്ഷണവും (അഥവാ കുഴപ്പവും) ഉണ്ടാകുകയില്ലെന്ന് അവർ കണക്കുകൂട്ടി; അങ്ങനെ, അവർ അന്ധരാവുകയും, ബധിരരാവുകയും ചെയ്തു. പിന്നീട്, അല്ലാഹു അവരുടെ പശ്ചാത്താപം സ്വീകരിച്ചു.

ثُمَّ عَمُوا۟ وَصَمُّوا۟ كَثِيرٌ مِّنْهُمْ وَٱللَّهُ بَصِيرٌۢ بِمَا يَعْمَلُونَ ﴿٧٤﴾

പിന്നെ (വീണ്ടും) അവർ-അവരിൽ വളരെ ആളുകൾ-അന്ധരും ബധിരരുമായി. അല്ലാഹു അവർ പ്രവർത്തിച്ചു വരുന്നതിനെപ്പറ്റി കണ്ടറിയുന്നവനത്രെ.

---

《74》 وَحَسِبُوا അവർ കണക്കുകൂട്ടി, ധരിച്ചു, വിചാരിച്ചു أَلَاتَكُونَ ഉണ്ടാകുകയില്ലെന്ന് فِتْنَةٌ പരീക്ഷണം, കുഴപ്പം فَعَمُوا അങ്ങനെ അവർ അന്ധരായി, അവർക്ക് അന്ധതയായി وَصَمُّوا അവർ ബധിരരുമായി, ബധിരത ബാധിച്ചു ثُمَّتَابَ പിന്നെ മടങ്ങി (പശ്ചാത്താപം സ്വീകരിച്ചു) اللَّهُ അല്ലാഹു عَلَيْهِمْ അവരുടെ ثُمَّعَمُوا പിന്നീട് അവർ അന്ധരായി وَصَمُّوا അവർ ബധിരരുമായി كَثِيرٌمِّنْهُمْ അവരിൽ നിന്നു വളരെ (ആളുകൾ) وَاللَّهُ അല്ലാഹുവാകട്ടെ بَصِيرٌ കണ്ടറിയുന്നവനാണ് بِمَايَعْمَلُونَ അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി

---

ആദ്യത്തെ ആയത്തിൽ പ്രസ്താവിക്കപ്പെട്ട കാര്യങ്ങളെക്കുറിച്ച് ഇതിനുമുമ്പ് പലപ്പോഴും വിവരിക്കപ്പെട്ടു കഴിഞ്ഞിട്ടുള്ളതുകൊണ്ട് ഇവിടെ വിശേഷിച്ചൊന്നും പറയേണ്ടതില്ല. രണ്ടാമത്തെ ആയത്തിന്റെ സാരം ഇങ്ങിനെ വിവരിക്കാം: മോക്ഷവും വിജയവും തങ്ങളുടെ കുത്തകയായിക്കരുതിയ അവർ തങ്ങൾ എന്തു നിലപാട് സ്വീകരിച്ചാലും അല്ലാഹുവിന്റെ ഭാഗത്തു നിന്ന് തങ്ങൾക്ക് ഒരു പരീക്ഷണവും കുഴപ്പവും നേരിടേണ്ടി വരികയില്ലെന്ന് ധരിച്ചുവശായി. അങ്ങനെ, സത്യവും സന്മാർഗവും നോക്കിക്കാണാതെയും, പ്രവാചകന്മാരുടെ സത്യോപദേശങ്ങൾക്ക് ചെവി കൊടുക്കാതെയും തോന്നിയവാസത്തിൽ മുഴുകി. അപ്പോൾ, അല്ലാഹു അവരിൽ ചില പരീക്ഷണങ്ങളും ശിക്ഷാ നടപടികളും ഏർപ്പെടുത്തി. പിന്നീട് അവരിൽ പശ്ചാത്താപം ഉണ്ടായി

ത്തീരുകയും അല്ലാഹു അത് സ്വീകരിക്കുകയും ചെയ്തു. കുറേ കഴിഞ്ഞപ്പോൾ വീണ്ടും അവരുടെ മട്ടുമാറി. പഴയപടി തന്നെ അന്ധരും ബധിരരുമായിത്തീർന്നു. ചുരുക്കം ആളുകൾ ഇതിൽനിന്ന് ഒഴിവാണെങ്കിലും മിക്കവരുടെയും സ്ഥിതി ഇതായിരുന്നു. എല്ലാം അല്ലാഹു വീക്ഷിച്ചുകൊണ്ടിരിക്കുന്നുണ്ട്, വഴിയെ തക്ക നടപടി അവൻ എടുക്കുക തന്നെ ചെയ്യും.

ഇസ്റാഈല്യരുടെ ചരിത്രത്തിൽ, അവർ വമ്പിച്ച പരീക്ഷണങ്ങൾക്ക് വിധേയരാകുകയും, അവരിൽ തോന്നിയവാസവും ദുർന്നടപ്പും പടർന്നു പിടിക്കുകയും ചെയ്ത ഘട്ടങ്ങൾ പലതും കഴിഞ്ഞുപോയിട്ടുള്ളതുകൊണ്ട് ഈ വചനത്തിൽ സൂചിപ്പിക്കപ്പെട്ട ആ രണ്ടു ഘട്ടങ്ങൾ അവയിൽ ഏതാണെന്ന് ഉറപ്പു പറയുക സാധ്യമല്ല. അവരുടെ അക്രമം മുഴുത്തുകൊണ്ടിരുന്ന ഒരു കാലത്ത് ബാബിലോണിയായിലെ ബുഖ്ത്തുനസ്സർ (നെബുഖേദ് നേസർ) രാജാവ് ബൈത്തുൽ മുകദ്ദസിനെ ആക്രമിച്ചു നശിപ്പിക്കുകയും, യഹൂദികളെ കൂട്ടത്തോടെ അടിമകളാക്കി ബാബിലോണിയയിലേക്ക് കൊണ്ടുപോകുകയും ഉണ്ടായി. കുറെ കൊല്ലങ്ങൾക്ക് ശേഷം അവരുടെ സ്ഥിതിഗതികളിൽ മാറ്റം ഉണ്ടായിത്തീരുകയും, അവർക്ക് മോചനം ലഭിക്കുകയും ചെയ്തു. പിന്നെയും അവരുടെ നില ദുഷിച്ചു വഷളായിത്തീരുകയാണുണ്ടായത്. ഒരു പക്ഷേ-ചില വ്യാഖ്യാതാക്കൾ പറയുന്നതുപോലെ-ഈ സംഭവങ്ങളായിരിക്കാം ഈ വചനത്തിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നത്. അല്ലാഹുവിന്നറിയാം. ഈ സംഭവങ്ങളെപ്പറ്റി കൂടുതൽ വിവരം സൂറത്തു ബനൂഇസ്റാഈലിൽ വരുന്നതാണ്. ان شاء الله

لَقَدْ كَفَرَ ٱلَّذِينَ قَالُوٓاْ إِنَّ ٱللَّهَ هُوَ ٱلْمَسِيحُ ٱبْنُ مَرْيَمَ ۖ وَقَالَ ٱلْمَسِيحُ يَـٰبَنِىٓ إِسْرَٰٓءِيلَ ٱعْبُدُواْ ٱللَّهَ رَبِّى وَرَبَّكُمْ ۖ إِنَّهُۥ مَن يُشْرِكْ بِٱللَّهِ فَقَدْ حَرَّمَ ٱللَّهُ عَلَيْهِ ٱلْجَنَّةَ وَمَأْوَىٰهُ ٱلنَّارُ ۖ وَمَا لِلظَّـٰلِمِينَ مِنْ أَنصَارٍ ﴿٧٥﴾

**﴾75﴿ 'നിശ്ചയമായും, അല്ലാഹു തന്നെയാണ് മർയമിന്റെ മകൻ മസീഹ്' എന്ന് പറഞ്ഞവർ തീർച്ചയായും അവിശ്വസിച്ചിരിക്കുന്നു.**

**'ഇസ്റാഈൽ സന്തതികളേ, നിങ്ങൾ എന്റെ റബ്ബും നിങ്ങളുടെ റബ്ബുമായ അല്ലാഹുവിനെ ആരാധിക്കണം' എന്ന് മസീഹ് പറയുകയും ചെയ്തിരിക്കുന്നു. [എന്നിട്ടും അവരത് പറഞ്ഞുണ്ടാക്കി,]**

**നിശ്ചയമായും, കാര്യം: അല്ലാഹുവിനോട് ആരെങ്കിലും പങ്ക് ചേർക്കുന്ന പക്ഷം, തീർച്ചയായും അവന്റെ പേരിൽ അല്ലാഹു സ്വർഗം നിഷിദ്ധമാക്കിയിരിക്കുന്നു; അവന്റെ സങ്കേതം നരകവുമായിരിക്കും. അക്രമികൾക്ക് സഹായികളായി (ആരും) ഇല്ലതാനും.**

لَّقَدْ كَفَرَ ٱلَّذِينَ قَالُوٓا۟ إِنَّ ٱللَّهَ ثَالِثُ ثَلَٰثَةٍ ۘ وَمَا مِنْ إِلَٰهٍ إِلَّآ إِلَٰهٌ وَٰحِدٌ ۚ

**﴾76﴿ 'നിശ്ചയമായും, അല്ലാഹു മൂന്നിൽ [മൂന്ന് ദൈവങ്ങളിൽ] ഒരുവനാകുന്നു'വെന്നു പറഞ്ഞവർ തീർച്ചയായും അവിശ്വസിച്ചിരിക്കുന്നു. ഒരേ ഒരു ആരാധ്യനല്ലാതെ (വേറെ) ഒരാരാധ്യനും ഇല്ല താനും,**

وَإِن لَّمْ يَنتَهُوا۟ عَمَّا يَقُولُونَ لَيَمَسَّنَّ ٱلَّذِينَ كَفَرُوا۟ مِنْهُمْ عَذَابٌ أَلِيمٌ ﴿٧٦﴾

**അവർ പറഞ്ഞുകൊണ്ടിരിക്കുന്നതിൽനിന്ന് അവർ വിരമിക്കുന്നില്ലെങ്കിൽ, അവരിൽ നിന്ന് അവിശ്വസിച്ചവരെ വേദനയേറിയ ശിക്ഷ ബാധിക്കുക തന്നെ ചെയ്യും.**

أَفَلَا يَتُوبُونَ إِلَى ٱللَّهِ وَيَسْتَغْفِرُونَهُۥ ۚ

**﴾77﴿ അപ്പോൾ, അവർ അല്ലാഹുവിങ്കലേക്ക് (ഖേദിച്ചു) മടങ്ങുകയും, അവർക്ക് അവനോട് പാപമോചനം തേടുകയും ചെയ്തുകൂടേ?**

وَٱللَّهُ غَفُورٌ رَّحِيمٌ ﴿٧٧﴾

**അല്ലാഹുവാകട്ടെ, വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

---

﴾75﴿ لَقَدْ كَفَرَ തീർച്ചയായും അവിശ്വസിച്ചിരിക്കുന്നു الَّذِينَ قَالُوا പറഞ്ഞവർ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു هُوَ അവൻ തന്നെ الْمَسِيحُ ابْنُ مَرْيَمَ മർയമിന്റെ മകൻ മസീഹ് وَقَالَ الْمَسِيحُ മസീഹ് പറയുകയും ചെയ്തിരിക്കുന്നു, പറഞ്ഞിരിക്കുന്നു താനും يَا بَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികളേ اعْبُدُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ رَبِّي وَرَبَّكُمْ എന്റെ റബ്ബും നിങ്ങളുടെ റബ്ബുമായ إِنَّهُ നിശ്ചയമായും അത് (കാര്യം) مَنْ يُشْرِكْ ആർ പങ്കുചേർക്കുന്നുവോ بِاللَّهِ അല്ലാഹുവിൽ فَقَدْ حَرَّمَ എന്നാൽ തീർച്ചയായും നിഷിദ്ധമാക്കിയിരിക്കുന്നു اللَّهُ അല്ലാഹു عَلَيْهِ അവന്റെ മേൽ الْجَنَّةَ സ്വർഗം وَمَأْوَاهُ അവന്റെ പ്രാപ്യസ്ഥാനം, സങ്കേതം النَّارُ നരക(വു)മാകുന്നു وَمَا لِلظَّالِمِينَ അക്രമികൾക്കില്ലതാനും مِنْ أَنْصَارٍ സഹായികളായിട്ട് (ആരും) ﴾76﴿ لَقَدْ كَفَرَ തീർച്ചയായും അവിശ്വസിച്ചിരിക്കുന്നു الَّذِينَ قَالُوا പറഞ്ഞവർ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു ثَالِثُ ثَلَاثَةٍ മൂന്നിൽ മൂന്നാമനാണ് (ഒരാളാണ്) وَمَا مِنْ إِلَٰهٍ ഒരു ആരാധ്യനും ഇല്ല താനും إِلَّا إِلَٰهٌ وَاحِدٌ ഒരേ ഒരാരാധ്യനല്ലാതെ وَإِنْ لَمْ يَنْتَهُوا അവർ വിരമിക്കു(ഒഴിവാകു)ന്നില്ലെങ്കിൽ عَمَّا يَقُولُونَ അവർ പറയുന്നതിൽ നിന്ന് لَيَمَسَّنَّ നിശ്ചയമായം സ്പർശിക്കും, ബാധിക്കും الَّذِينَ كَفَرُوا അവിശ്വസിച്ചവരെ مِنْهُمْ അവരിൽ നിന്ന് عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ

﴾77﴿ أَفَلَا يَتُوبُونَ അപ്പോൾ അവർ പശ്ചാത്തപിക്കുന്നില്ലേ إِلَى اللَّهِ അല്ലാഹുവിങ്കലേക്ക് وَيَسْتَغْفِرُونَهُ അവനോട് അവർ പാപമോചനം തേടുകയും وَاللَّهُ അല്ലാഹുവാകട്ടെ غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്

---

എന്റെയും നിങ്ങളുടെയുമെല്ലാം റബ്ബാകുന്നു അല്ലാഹു, അവൻ മാത്രമേ ആരാധ്യനും ദൈവവുമായുള്ളൂ. അവനെ മാത്രമേ ആരാധിക്കാവൂ, അവനോട് വല്ലതിനെയും പങ്ക് ചേർക്കുന്നവർക്ക് സ്വർഗം നിഷിദ്ധവും നരകം ആധാരവുമായിരിക്കും എന്നിങ്ങനെയുള്ള യഥാർത്ഥ തൗഹീദിലേക്കായിരുന്നു മസീഹാകുന്ന ഈസാ (അ) ഇസ്റാഈല്യരെ ക്ഷണിച്ചു കൊണ്ടിരുന്നത്. എന്നിട്ടും അവരിൽ ഒരു കൂട്ടർ, അല്ലാഹുവാകുന്ന ദൈവം തന്നെയാണ് അദ്ദേഹം എന്ന് പറഞ്ഞു അദ്ദേഹത്തെ ദൈവമാക്കുകയാണ് ചെയ്തത്. വേറൊരു കൂട്ടർ (പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നിങ്ങിനെ) മൂന്നു ആളുകൾ–ത്രിഭൂതങ്ങൾ–ചേർന്നതാണ് സാക്ഷാൽ ദൈവമെന്നും അവയിൽ ഒന്നാണ് (പിതാവായ) അല്ലാഹു എന്നും പറഞ്ഞുണ്ടാക്കി. ഈ രണ്ടു കൂട്ടരും തനി അവിശ്വാസികളാകുന്നു. വല്ല ദുർവ്യാഖ്യാനങ്ങളുടെയും മറവ് പിടിച്ചു കൊണ്ട് ആ വാദങ്ങളിൽ ഉറച്ചു നിൽക്കാതെ, അത്തരം ദുർവാദങ്ങളിൽനിന്ന് വിരമിച്ചു പശ്ചാത്തപിക്കുന്ന പക്ഷം അല്ലാഹു അവർക്ക് പൊറുത്തുകൊടുക്കും. ഇല്ലാത്ത പക്ഷം, അതികഠിനമായ ശിക്ഷയായിരിക്കും അവരുടെ അനുഭവം എന്നിപ്രകാരമാണ് ഈ വചനങ്ങളുടെ സാരം.

ഈ വചനത്തിലും അടുത്ത വചനത്തിലുമായി ഈസാ നബി (അ)യെയും, ക്രിസ്ത്യാനികളെയും സംബന്ധിച്ച് അല്ലാഹു പ്രസ്താവിച്ച യാഥാർത്ഥ്യങ്ങൾ അത്രയും ക്രിസ്ത്യാനികൾക്കുപോലും നിഷേധിക്കുവാൻ കഴിയാത്തവിധം അവരുടെ പ്രമാണങ്ങളിൽ തന്നെ ഇന്നും ഒളിഞ്ഞു കിടപ്പുണ്ടെന്ന് അടുത്ത വചനത്തിന്റെ വിവരണത്തിൽ കാണാവുന്നതാണ്. ان شاء الله

المسيح (മസീഹ്) എന്നു ഈസാ നബി (അ)ക്ക് പറയപ്പെടുവാനുള്ള കാരണവും, അതിന്റെ അർത്ഥവും സംബന്ധിച്ചു ആലു ഇംറാൻ 45-ന്റെ വ്യാഖ്യാനത്തിലും മറ്റും മുമ്പ് നാം വിവരിച്ചിരിക്കുന്നു. ثَالِثُ ثَلَاثَةٍ എന്ന വാക്കിന്റെ നേരെ അർത്ഥം 'മൂന്നിൽ മൂന്നാമൻ' എന്നത്രെ. മൂന്നിൽ ഒരാൾ എന്നാണ് ഉദ്ദേശ്യം. 'നാലിൽ ഒരാൾ, അഞ്ചിൽ ഒരാൾ' എന്നീ അർത്ഥങ്ങളിൽ رابع اربعة، خامس خمسة (നാലിൽ നാലാമൻ, അഞ്ചിൽ അഞ്ചാമൻ) എന്നിങ്ങിനെയുള്ള പ്രയോഗം അറബി ഭാഷയിലെ ഒരു ശൈലിയാകുന്നു. ഈ വചനങ്ങളിലെ പരാമർശ വിഷയങ്ങളെപ്പറ്റി–ക്രിസ്ത്യാനികളുടെ ത്രിയേകത്വ വാദം മുതലായവയെപ്പറ്റി–സൂറത്തുന്നിസാഉ് 171-ാം വചനത്തിന്റെ വിവരണത്തിലും മറ്റുമായി സവിശദം സംസാരിച്ചു കഴിഞ്ഞിട്ടുള്ളതുകൊണ്ട് ഇവിടെ അതാവർത്തിക്കേണ്ടതില്ല.

مَّا ٱلْمَسِيحُ ٱبْنُ مَرْيَمَ إِلَّا رَسُولٌ

﴾78﴿ **മർയമിന്റെ മകൻ മസീഹ് ഒരു റസൂൽ (ദൈവ ദൂതൻ) അല്ലാതെ (മറ്റൊന്നും) അല്ല.**

قَدْ خَلَتْ مِن قَبْلِهِ ٱلرُّسُلُ وَأُمُّهُۥ صِدِّيقَةٌ ۖ كَانَا يَأْكُلَانِ ٱلطَّعَامَ

**അദ്ദേഹത്തിനു മുമ്പ് റസൂലുകള്‍ (പലരും) കഴിഞ്ഞു പോയിട്ടുണ്ട്. അദ്ദേഹത്തിന്റെ ഉമ്മയാകട്ടെ, ഒരു സത്യസന്ധ(യായ സ്ത്രീ)യുമാകുന്നു. രണ്ടുപേരും ഭക്ഷണം കഴിക്കുമായിരുന്നു.**

ٱنظُرْ كَيْفَ نُبَيِّنُ لَهُمُ ٱلْـَٔايَـٰتِ ثُمَّ ٱنظُرْ أَنَّىٰ يُؤْفَكُونَ ﴿٧٨﴾

**നോക്കുക: ദൃഷ്ടാന്തങ്ങളെ അവര്‍ക്ക് നാം എപ്രകാരം വിവരിച്ചു കൊടുക്കുന്നുവെന്ന്! (എന്നിട്ട്) പിന്നെ നോക്കുക; അവര്‍ (സത്യത്തില്‍ നിന്ന്) എങ്ങിനെ തെറ്റിക്കപ്പെടുന്നുവെന്ന്!**

---

﴾78﴿ مَاالْمَسِيحُ മസീഹല്ല ابْنُمَرْيَمَ മര്‍യമിന്റെ മകന്‍ إِلا رَسُولٌ ഒരു റസൂല(ദൂതന)ല്ലാതെ قَدْخَلَتْ കഴിഞ്ഞുപോയിട്ടുണ്ട് مِنْقَبْلِهِ അദ്ദേഹത്തിന്റെ മുമ്പ് الرُّسُلُ റസൂലുകള്‍, ദൂതന്മാര്‍ وَأُمُّهُ അദ്ദേഹത്തിന്റെ മാതാവ്, ഉമ്മയാകട്ടെ صِدِّيقَةٌ ഒരു സത്യസന്ധയാകുന്നു كَانَا അവര്‍ രണ്ടാളുമായിരുന്നു يَأْكُلانِ തിന്നു(കഴിക്കു)മായിരുന്നു الطَّعَامَ ഭക്ഷണം انْظُرْ നോക്കുക كَيْفَ എങ്ങിനെ, എപ്രകാരമാണ് نُبَيِّنُ നാം വിവരിച്ചു കൊടുക്കുന്നു, വ്യക്തമാക്കുന്നത് لَهُمُ അവര്‍ക്ക് الآيَاتِ ദൃഷ്ടാന്തങ്ങളെ ثُمَّانْظُرْ പിന്നെ നോക്കുക أَنَّى എങ്ങിനെ يُؤْفَكُونَ അവര്‍ തെറ്റിക്കപ്പെടുന്നു എന്ന്

---

ഈസാമസീഹ് (അ) വരുന്നതിനു മുമ്പ് ഈ ഭൂമിയില്‍ വളരെ റസൂലുകള്‍ കഴിഞ്ഞു പോയിട്ടുണ്ട്. അവരാരും ദൈവമായിരുന്നില്ല. അങ്ങിനെ അവര്‍ വാദിച്ചിട്ടുമില്ല. അവരെപ്പോലെ ഒരു റസൂല്‍ മാത്രമാണ് ഈസാ മസീഹും. എന്നിരിക്കെ, അദ്ദേഹം മാത്രം എങ്ങിനെ ഒരു ദൈവമാകും?! അദ്ദേഹത്തിനു പിതാവില്ലെന്നത് ശരി, എന്നാലും ഒരു മാതാവില്‍ നിന്നാണദ്ദേഹം ജനിച്ചത്. ആ മാതാവാകട്ടെ, സത്യസന്ധയായ ഒരു ഉത്തമ വനിതയായിരുന്നു. ദിവ്യത്വമുള്ള ആളായിരുന്നില്ല. രണ്ടാളും മനുഷ്യസൃഷ്ടികളായിരുന്നുവെന്നുള്ളതിന് മതിയായ തെളിവാണല്ലോ അവര്‍ രണ്ടാളും ഭക്ഷണത്തിന്റെ ആവശ്യമുള്ളവരും, അതു കഴിച്ചു ജീവിച്ചിരുന്നവരുമാണെന്നുള്ളത്. ഇത്രയും സ്പഷ്ടമായ ദൃഷ്ടാന്തങ്ങളുണ്ടായിരുന്നിട്ടും, അവ വേണ്ടതുപോലെ വിവരിച്ചു കൊടുത്തിട്ടും ക്രിസ്ത്യാനികള്‍ സത്യത്തില്‍ നിന്ന് തെറ്റിപ്പോകുന്നത് നോക്കൂ! ആശ്ചര്യം തന്നെ! എന്നു സാരം.

ഈസാ (അ) ഒരു മനുഷ്യന്‍ തന്നെയായിരുന്നു; മറ്റു റസൂലുകളെപ്പോലെ അദ്ദേഹവും ജനങ്ങളെ ഉപദേശിച്ചത് തൗഹീദായിരുന്നു; അദ്ദേഹം ദൈവമാണെന്നോ, മുക്കൂട്ടു ദൈവങ്ങളില്‍ ഒന്നാണെന്നോ, ദൈവപുത്രനാണെന്നോ ഉള്ള ശിര്‍ക്കുവാദങ്ങളൊക്കെ പിന്നീടുണ്ടായിത്തീര്‍ന്നതാണ്; അദ്ദേഹവും അദ്ദേഹത്തിന്റെ മാതാവും എല്ലാ മനുഷ്യരെയും പോലെ ഭക്ഷണം, വെള്ളം, വായു, ഉറക്കം പോലെയുള്ള മനുഷ്യ പ്രകൃതങ്ങ

ളായ ആവശ്യങ്ങൾ ഉള്ളവരായിരുന്നു എന്നിങ്ങിനെയുള്ള യാഥാർത്ഥ്യങ്ങൾ ക്രിസ്ത്യാനികളുടെ വേദപ്രമാണങ്ങളിൽ തന്നെ ഇന്നും കാണാവുന്നതാണ്. പക്ഷേ, ഈസാ (അ)നെക്കുറിച്ചു ക്രിസ്തീയ നേതാക്കളും സഭകളും കെട്ടിച്ചമച്ചുണ്ടാക്കിയ പുതിയ സിദ്ധാന്തങ്ങളും, അവക്കൊപ്പിച്ചുകൊണ്ടുള്ള അവരുടെ ദുർവ്യാഖ്യാനങ്ങളും അവയിൽ കൂടുതൽ സ്ഥലം പിടിച്ചു കഴിഞ്ഞിട്ടുള്ളതുകൊണ്ടും, വേദപ്രമാണങ്ങളിലെ സത്യപ്രസ്താവനകളുടെ നേരെ അവരുടെ പണ്ഡിത വിഭാഗം ഒരു കണ്ണടക്കൽ നയം സ്വീകരിച്ചു വരുന്നതു കൊണ്ടും ആ യാഥാർത്ഥ്യങ്ങളെപ്പറ്റി ക്രിസ്തീയ ബഹുജനങ്ങൾക്ക് മനസ്സിലാക്കുവാൻ കഴിയുന്നില്ല. ഇതാണ് പരമാർത്ഥം. ക്രിസ്തീയ വേദ പ്രമാണങ്ങളിൽ ഏറ്റവും പ്രധാനമായവ പുതിയ നിയമത്തിലെ നാല് സുവിശേഷ പുസ്തകങ്ങളാണല്ലോ. അവയിലും, അവരുടെ ആധികാരിക ഗ്രന്ഥങ്ങളായ മറ്റു ചിലതിലും ഇതിന് പല തെളിവുകളും കാണാം.

പിശാചും യേശുവും തമ്മിൽ നടന്ന ഒരു വാഗ്വാദത്തിൽ യേശു പിശാചിനോട്: 'സാത്താനേ, എന്നെ വിട്ടു പോ, നിന്റെ ദൈവമായ കർത്താവിനെ നമസ്കരിച്ച് അവനെ മാത്രമേ ആരാധിക്കാവു എന്നു എഴുതിയിരിക്കുന്നുവല്ലോ' എന്നു പറഞ്ഞുവെന്നും, അപ്പോൾ പിശാച് അവനെ വിട്ടുപോയി എന്നും, മത്തായി (അ: 4 ൽ 10,11) ഉദ്ധരിക്കുന്നു. എല്ലാറ്റിലുംവെച്ചു മുഖ്യ കൽപന ഏതെന്ന് ഒരു ശാസ്ത്രിയുടെ ചോദ്യത്തിന് യേശു പറഞ്ഞ മറുപടി മാർക്കോസ് ഇങ്ങിനെ ഉദ്ധരിക്കുന്നു: 'എല്ലാറ്റിലും മുഖ്യ കല്പനയോ? യിസ്രായേലേ, കേൾക്ക: നമ്മുടെ ദൈവമായ കർത്താവു ഏക കർത്താവ്. നിന്റെ ദൈവമായ കർത്താവിനെ നീ പൂർണ ഹൃദയത്തോടും, പൂർണാത്മാവോടും, പൂർണ മനസ്സോടുംകൂടെ സ്നേഹിക്കണം എന്നാകുന്നു (മാർക്കോസു അ:12 ൽ 29,30 ഈ വിവരം ഇപ്രകാരം ലൂക്കോസിലും (അ:10 ൽ 26,27) കാണാവുന്നതാണ്.

വേദപുസത്ക നിഘണ്ടു പറയുന്നത് നോക്കുക: 'ആദ്യത്തെ (മത്തായി, മർക്കോസ്, ലൂക്കോസ് എന്നീ) മൂന്നു സുവിശേഷങ്ങളിൽ യേശു യഥാർത്ഥ മനുഷ്യത്വമുള്ളവനാണെന്ന് കാണുന്നു. അവൻ ശരീരത്തിലും ബുദ്ധിയിലും സ്വാഭാവികമായി വളർച്ച പ്രാപിച്ചു. വിശപ്പും ദാഹവും അനുഭവിച്ചു. ഉപദ്രവങ്ങൾ സഹിച്ചു. സന്തോഷം, ദുഃഖം, സ്നേഹം, കോപം ആദിയായവ എല്ലാ മനുഷ്യരെയും പോലെ അവനുമുണ്ടായിരുന്നു. സാധാരണ മനുഷ്യരെക്കാളും ജ്ഞാനിയായിരുന്നുവെങ്കിലും സർവ്വജ്ഞത ഉണ്ടായിരുന്നില്ല....അത്തിവൃക്ഷത്തിൽ ഫലമുണ്ടായിരിക്കുമെന്ന് വിചാരിച്ചു ചെന്ന് നോക്കുമ്പോൾ ഫലമുണ്ടായിരുന്നില്ല. അവൻ പ്രവർത്തിച്ച അത്ഭുതങ്ങൾ സ്വന്തം ശക്തിയാലല്ല, ദൈവ വിശ്വാസത്താലാണ് ചെയ്തതെന്നു വിചാരിപ്പാൻ ന്യായമുണ്ട്, യേശു അവതാര പുരുഷനായി വന്നപ്പോൾ അവനു മനുഷ്യ ചിത്തവും ദൈവ ചിത്തവും എന്നിങ്ങനെ രണ്ടു ചിത്തങ്ങൾ (മനസ്സുകൾ) ഉണ്ടായിരുന്നുവെന്ന് ചിലർ അഭിപ്രായപ്പെടുന്നു. അതിന് ഈ (മൂന്നു) സുവിശേഷങ്ങളിൽ യാതൊരു ആധാരവുമില്ല'. (പുറം. 413,414).(*)

***(*) യേശുക്രിസ്തുവിന്റെ തത്വത്തെ സംബന്ധിച്ച് പുതിയ നിയമത്തിലുള്ള സിദ്ധാന്തങ്ങൾ' എന്ന ശീർഷകത്തിൽ വേദപുസ്തക നിഘണ്ടുവിൽ(പുറം 413-420) ഒരു വലിയ ഉപന്യാസമുണ്ട്. അതിൽനിന്നുള്ളതാണ് ഈ ഉദ്ധരണി. യേശു ആർ? അവനും പിതാവും (സാക്ഷാൽ ദൈവവും) തമ്മിലും, അവനും മനുഷ്യരും തമ്മിലും ബന്ധമെന്ത്? എന്നു തുടങ്ങിയ വിഷയങ്ങളെപ്പറ്റി വ്യക്തമായി അറിയു***

قُلْ أَتَعْبُدُونَ مِن دُونِ ٱللَّهِ مَا لَا يَمْلِكُ لَكُمْ ضَرًّا وَلَا نَفْعًا ۚ

**﴾79﴿ നീ പറയുക: 'നിങ്ങള്‍ക്ക് വല്ല ഉപദ്രവത്തിനാകട്ടെ ഉപകാരത്തിനാകട്ടെ കഴിയാത്തതിനെ അല്ലാഹുവിനു പുറമെ നിങ്ങള്‍ ആരാധിക്കുന്നുവോ?!**

---

*വാന്‍ അതിങ്ങിനെ വിഭജിക്കേണ്ടതുണ്ടെന്ന് പറഞ്ഞുകൊണ്ട് ആദ്യം അവയെ ആദ്യത്തെ മൂന്നു സുവിശേഷങ്ങളിലെയും, അപ്പോസ്തല ഉപദേശത്തിലെയും, പൗലോസിന്റെ ലേഖനത്തിലെയും, എബ്രായ ലേഖനത്തിലെയും, വെളിപാട് പുസ്തകത്തിലെയും യോഹന്നാന്റെ സുവിശേഷത്തിലെയും സിദ്ധാന്തങ്ങള്‍ എന്നിങ്ങിനെ ആറുതരം സിദ്ധാന്തങ്ങളായി നിഘണ്ടു വേര്‍തിരിച്ചിരിക്കുന്നു. അവസാനം ഏഴാമതായി നിഘണ്ടുവിന്റെ സ്വന്തം വകയായി ഒരു 'സമാപന'ത്തോടുകൂടിയാണ് ഉപന്യാസം മുഴുമിക്കുന്നത്. ഈ ഉപന്യാസം ഒരാവര്‍ത്തി വായിക്കുന്നവര്‍ക്ക്-ക്രിസ്തീയ പക്ഷപാത രോഗം പിടിപെടാത്തപക്ഷം-പലതും അതില്‍ നിന്നു മനസ്സിലാക്കുവാന്‍ സാധിക്കും. ഉദാഹരണമായി:-*

*(1) നിഘണ്ടു വിവരിച്ച ആറില്‍ ഓരോ ഇനം സിദ്ധാന്തങ്ങളും തമ്മില്‍ അന്യോന്യം പല തരത്തിലുള്ള വൈരുദ്ധ്യങ്ങള്‍ കാണാം.*

*(2) ഇന്നു ക്രിസ്ത്യാനികള്‍ക്കിടയില്‍ നിലവിലുള്ള പല വിശ്വാസ സിദ്ധാന്തങ്ങള്‍ക്ക് കടക വിരുദ്ധമായിട്ടാണ് അവയില്‍ മിക്കതും ഉള്ളത്.*

*(3) പ്രസ്തുത വൈരുദ്ധ്യങ്ങളെയും പൊരുത്തക്കേടുകളെയും കഴിവതും ഇണക്കി യോജിപ്പിക്കുവാന്‍ വേണ്ടിയുള്ള നിഘണ്ടുവിന്റെ ഒരു ശ്രമം മാത്രമാണ് അതിന്റെ വകയായി കൊടുത്ത ആ സമാപനം. അതില്‍ നിഘണ്ടുവിന് വിജയം അവകാശപ്പെടാന്‍ കഴിഞ്ഞിട്ടുമില്ല.*

*(4) ക്രിസ്തീയ വേദ പുസ്തകങ്ങളില്‍ പല നിലക്കും കൂടുതല്‍ പ്രാധാന്യമുള്ള ആദ്യത്തെ മൂന്നു സുവിശേഷങ്ങളുടെയും ഏകോപിച്ച അഭിപ്രായമാണ് മുകളില്‍ കണ്ട ഉദ്ധരണി. നാലാമത്തെ സുവിശേഷമാകുന്ന യോഹന്നാന്റെ ഗ്രന്ഥത്തില്‍ യേശു ക്രിസ്തുവിനു ദൈവത്വവും, ദൈവ പുത്രത്വവും കല്‍പിക്കപ്പെട്ടിട്ടുണ്ടെങ്കിലും മറ്റു മൂന്നു സുവിശേഷങ്ങളിലെ ഉള്ളടക്കങ്ങള്‍ക്കാണ് വില കല്‍പിക്കേണ്ടതെന്ന് ക്രിസ്തീയ ഗ്രന്ഥങ്ങളില്‍ നിന്നു തന്നെ മനസ്സിലാക്കാം.*

*(5) അതുകൊണ്ടുതന്നെയാണ്-ആറുതരം സിദ്ധാന്തങ്ങളില്‍ രണ്ടാം സ്ഥാനമോ മൂന്നാം സ്ഥാനമോ നല്‍കാതെ-പുതിയ നിയമത്തിലെ സുവിശേഷമല്ലാത്ത ചില ലേഖനങ്ങളിലെ സിദ്ധാന്തങ്ങള്‍ക്ക് മുന്‍ഗണന നല്‍കിക്കൊണ്ട് യോഹന്നാന്റെ സുവിശേഷത്തെ ആറാം സ്ഥാനത്താക്കി തരം താഴ്ത്തിയതും. [ഈ സുവിശേഷത്തിന്റെ കര്‍ത്താവ് ആരെന്നും, ഇതിലുള്ളത് യഥാര്‍ത്ഥ സംഭവങ്ങളാണോ എന്നും, ഇതില്‍ പറയുന്ന യേശു അപ്രകാരമുള്ളവന്‍തന്നെയാണോ എന്നും മറ്റും പല തര്‍ക്കങ്ങള്‍ മുമ്പും ഇപ്പോഴും ഉണ്ടെന്നും, (പേജ് 430) ആദ്യത്തെ മൂന്നു സുവിശേഷങ്ങളും യേശുവിന്റെ ചരിത്രം വാമൊഴിയായി അവരവര്‍ കേട്ട് രചിച്ചതാണെന്നും, യേശുക്രിസ്തു ദൈവ പുത്രനാണെന്ന് തെളിയിക്കുവാന്‍ വേണ്ടി വേറൊരു സുവിശേഷം എഴുതിയുണ്ടാക്കുകയാണ് യോഹന്നാന്‍ ചെയ്തിരിക്കുന്നത് എന്നും (പേജ് 498) നിഘണ്ടുതന്നെ വ്യക്തമാക്കിയിട്ടുണ്ട്.]*

وَٱللَّهُ هُوَ ٱلسَّمِيعُ ٱلْعَلِيمُ ﴿٧٩﴾

അല്ലാഹു തന്നെയാണ് (എല്ലാം) കേള്‍ക്കുന്നവനും അറിയുന്നവനുമായുള്ളവന്‍'.

قُلْ يَٰٓأَهْلَ ٱلْكِتَٰبِ لَا تَغْلُوا۟ فِى دِينِكُمْ غَيْرَ ٱلْحَقِّ وَلَا تَتَّبِعُوٓا۟ أَهْوَآءَ قَوْمٍ قَدْ ضَلُّوا۟ مِن قَبْلُ وَأَضَلُّوا۟ كَثِيرًا وَضَلُّوا۟ عَن سَوَآءِ ٱلسَّبِيلِ ﴿٨٠﴾

﴾80﴿ നീ പറയുക: 'വേദക്കാരേ, ന്യായമല്ലാത്ത വിധം നിങ്ങള്‍ നിങ്ങളുടെ മതത്തില്‍ അതിരു കവിയരുത്. ചില ജനങ്ങളുടെ തന്നിഷ്ടങ്ങളെ നിങ്ങള്‍ പിന്‍പറ്റുകയും ചെയ്യരുത്: അവര്‍ മുമ്പേ വഴിപിഴച്ചിട്ടുണ്ട്; വളരെ ആളുകളെ അവര്‍ വഴി പിഴപ്പിക്കുകയും ചെയ്തിരിക്കുന്നു; ശരിയായ മാര്‍ഗം വിട്ട് അവര്‍ തെറ്റിപ്പോകുകയും ചെയ്തിരിക്കുന്നു (ഇങ്ങിനെയുള്ള ഒരു ജനതയുടെ)'.

---

﴾79﴿ قُلْ നീ പറയുക أَتَعْبُدُونَ നിങ്ങള്‍ ആരാധിക്കുന്നുവോ مِنْ دُونِ اللهِ അല്ലാഹുവിനു പുറമെ, അല്ലാഹുവിനെ കൂടാതെ مَالَا يَمْلِكُ സ്വാധീനമാക്കുന്നില്ലാത്ത (കഴിയാത്ത) തിനെ لَكُمْ നിങ്ങള്‍ക്ക് ضَرًّا ഉപദ്രവത്തിന് وَلَا نَفْعًا ഉപകാരത്തിനും ഇല്ലാത്ത وَاللهُ هُوَ അല്ലാഹുതന്നെ السَّمِيعُ (എല്ലാം) കേള്‍ക്കുന്നവന്‍ الْعَلِيمُ അറിയുന്നവന്‍, അറിയുന്നവനായ ﴾80﴿ قُلْ يَا أَهْلَ الْكِتَابِ പറയുക: വേദക്കാരേ لَا تَغْلُوا നിങ്ങള്‍ അതിരു കവിയരുത് فِي دِينِكُمْ നിങ്ങളുടെ മതത്തില്‍ غَيْرَ الْحَقِّ ന്യായം (യഥാര്‍ത്ഥം വേണ്ടപ്പെട്ടത്) അല്ലാത്ത വിധം وَلَا تَتَّبِعُوا നിങ്ങള്‍ പിന്‍പറ്റുകയും അരുത് أَهْوَاءَ ഇച്ഛകളെ, തന്നിഷ്ടങ്ങളെ قَوْمٍ ഒരു ജനതയുടെ, ചില ജനങ്ങളുടെ قَدْ ضَلُّوا അവര്‍ പിഴച്ചുപോയിട്ടുണ്ട് مِنْ قَبْلُ മുമ്പ് وَأَضَلُّوا അവര്‍ പിഴപ്പിക്കുകയും ചെയ്തു كَثِيرًا വളരെ (ആളുകളെ) وَضَلُّوا അവര്‍ വഴിതെറ്റുകയും ചെയ്തു عَنْ سَوَاءِ السَّبِيلِ ശരിയായ മാര്‍ഗം വിട്ട്

---

ഒന്നാമത്തെ ആയത്തിലെ ആശയം വ്യക്തമാണ്. സ്വന്തം നിലക്ക് എന്തെങ്കിലും ഉപദ്രവമോ ഉപകാരമോ ചെയ്‌വാന്‍ കഴിവില്ലാത്ത വസ്തുക്കളെ-അവ നിര്‍ജ്ജീവികളോ ജീവികളോ ഏതായാലും ശരി-ആരാധിക്കുന്നതിന്റെ അര്‍ത്ഥശൂന്യതയാണത് ചൂണ്ടിക്കാട്ടുന്നത്. ഈസാ നബി (അ)യും ഇതില്‍ നിന്ന് ഒഴിവല്ലല്ലോ. മേല്‍ കണ്ടതുപോലെ, മനുഷ്യപ്രകൃതങ്ങളായ സ്വഭാവങ്ങളെല്ലാം അദ്ദേഹത്തിലും ഉണ്ടായിരുന്നുവെന്നും, അദ്ദേഹം വേദനയും, യാതനയും അനുഭവിക്കേണ്ടിവന്നിട്ടുണ്ടെന്നും അദ്ദേഹത്തിന് ദൈവത്വം കല്‍പിക്കുന്ന ക്രിസ്ത്യാനികള്‍ പോലും സമ്മതിക്കുന്നു. സ്വന്തം ദേഹത്തിനുപോലും കഷ്ടതകളില്‍ നിന്ന് മുക്തി നല്‍കുവാന്‍ കഴിയാത്ത അദ്ദേഹത്തിന് മറ്റുള്ളവര്‍ക്ക് മുക്തി നല്‍കുവാന്‍ എങ്ങിനെ കഴിയും?!

രണ്ടാമത്തെ വചനത്തിൽ വേദക്കാരേ എന്നു വിളിച്ചുകൊണ്ട് രണ്ടു കാര്യങ്ങൾ അവരോട് അല്ലാഹു വിരോധിക്കുന്നു (1) മതത്തിൽ ന്യായമല്ലാത്ത അതിരു കവിയൽ പാടില്ല. മതത്തിൽ നിന്നു പിഴച്ചുപോകൽ നിഷേധത്തിൽ നിന്നും അനാദരവിൽ നിന്നും ഉണ്ടാകുന്നതുപോലെത്തന്നെ, അതിൽ അതിരു കവിയുന്നത്കൊണ്ടും ഉണ്ടായിത്തീരുന്നു. ഇതിന് ഏറ്റവും നല്ല ഉദാഹരണമാണ് ക്രിസ്ത്യാനികളുടെ വഴിപിഴവ്. മതത്തിൽ അവർക്കുണ്ടായ ഭക്തിക്കുറവിൽനിന്നോ പ്രവാചകനിലുള്ള വിശ്വാസക്കുറവിൽ നിന്നോ അല്ല അവർ നേർമാർഗം വിട്ടുപോകാൻ കാരണമുണ്ടായത്. മനുഷ്യനും അല്ലാഹുവിന്റെ സൃഷ്ടിയും അടിമയുമായ ഒരു പ്രവാചകന് അവർ ദൈവത്വം നൽകി ഇല്ലാത്ത പദവികൾ കൽപിച്ചു. അദ്ദേഹത്തിന്റെ മാതാവിനുപോലും പലരും ദിവ്യത്വം കൽപിച്ചു. അദ്ദേഹത്തിന്റെയും, മാതാവിന്റെയും മാത്രമല്ല-അദ്ദേഹം ക്രൂശിക്കപ്പെട്ടിട്ടുണ്ടെന്ന നിഗമനത്തിൽ-കുരിശിന്റെ പോലും പ്രതിമകളും രൂപങ്ങളും അവർ ആരാധ്യവസ്തുക്കളാക്കി. ദൈവഭക്തിയിൽ മുഴുകുക എന്ന പേരിൽ ഒരു വരം പൗരോഹിത്യ സമ്പ്രദായവും അവ സൃഷ്ടിച്ചുണ്ടാക്കി. പണ്ഡിത പുരോഹിത വർഗങ്ങൾക്ക് മതനിയമങ്ങൾ ഇഷ്ടംപോലെ നിയമിക്കുവാനുള്ള അവകാശം വകവെച്ചു കൊടുത്തു. അങ്ങനെ അവരെ റബ്ബുകളാക്കിത്തീർത്തു. ഇങ്ങിനെയുള്ള പലതുമാണ് ഈ അതിരു കവിയൽ കൊണ്ടുദ്ദേശ്യം. യഥാർത്ഥ വിശ്വാസത്തിൽ വന്ന ഈ അതിരുകവിയൽ ശിർക്കിന്റെ അടിത്തട്ടിലേക്കാണ് അവരെ തള്ളി വിട്ടത്. അങ്ങേയറ്റം ലജ്ജയോടും വ്യസനത്തോടും കൂടിയാണെങ്കിലും, ക്രിസ്ത്യാനികളുടെ ഈ അതിരുകവിയൽരോഗം മിക്കതും മുസ്‌ലിം സമുദായത്തിലേക്കും ക്രമേണ പകർന്നിട്ടുണ്ടെന്ന വാസ്തവം സമ്മതിക്കാതെ വയ്യ. والعياذ بالله

(2) മുമ്പേ വഴിപിഴച്ചു പോകുകയും, വളരെ ആളുകളെ വഴിപിഴപ്പിക്കുകയും, നേർമാർഗത്തിൽ നിന്നു തെറ്റിപ്പോകുകയും ചെയ്തിട്ടുള്ള ജനങ്ങളുടെ തന്നിഷ്ടങ്ങളെ പിൻപറ്റരുത്. ഈ വാക്യം ശ്രദ്ധേയമായ പല യാഥാർത്ഥ്യങ്ങളിലേക്കും വിരൽ ചൂണ്ടുന്നുണ്ട്. ക്വുർആൻ അവതരിപ്പിക്കുന്ന കാലത്തു നിലവിലുള്ള ക്രിസ്തീയ മതതത്വങ്ങൾ ഒട്ടുമുഴുവനും തന്നെ ഈസാ നബി (അ)യോ, ഇൻജീലോ പഠിപ്പിച്ചതല്ലെന്നു പറയേണ്ടതില്ല. കുറേ ഭാഗം മുമ്പേ വഴിപിഴച്ചു കഴിഞ്ഞിരുന്ന യഹൂദികളിൽ നിന്നും, ആദ്യകാല ക്രൈസ്തവ നേതാക്കളിൽ നിന്നും കടന്നുകൂടിയതാണ്. വലിയൊരു ഭാഗം യവന (ഗ്രീക്ക്) തത്വശാസ്ത്രത്തിൽനിന്നും, ചില ഭാഗം ഹൈന്ദവ സിദ്ധാന്തങ്ങളിൽ നിന്നും, ചിലതു ബാബിലോണിയൻ ചിന്താഗതിയിൽ നിന്നും ഉടലെടുത്തതുമാകുന്നു. ക്വുർആൻ അവതരിക്കുന്നതിന് ചില നൂറ്റാണ്ടുകൾക്കു മുമ്പു തന്നെ മതത്തിന്റെ അടിസ്ഥാന തത്വങ്ങളിൽ സുനഹദോസു (ക്രിസ്തീയ മഹാസഭ)കളുടെ ഒന്നിലധികം പൊളിച്ചെഴുത്ത് നടന്നു കഴിഞ്ഞിരുന്നു. (ക്രിസ്ത്യാനികളുടെ ആധികാരിക ഗ്രന്ഥങ്ങളിൽനിന്നു ഇതിനുള്ള തെളിവുകൾ പലതും ഇതിനു മുമ്പ്-സൂഃ നിസാഇലും ഈ സൂറത്തിലും മറ്റുമായി-നാം ചൂണ്ടിക്കാട്ടിയിട്ടുണ്ട്.) ജനങ്ങളെ വഴിപിഴപ്പിക്കുകയും, സ്വയം തെറ്റിപ്പോകുകയും ചെയ്തതിനെപ്പറ്റി പിന്നെ പ്രത്യേകം പറയേണ്ടതില്ലല്ലോ. ക്വുർആൻ അവതരിച്ചതിനു ശേഷവും ക്രിസ്തീയ സഭകൾ അവരുടെ മതസിദ്ധാന്തങ്ങളിലും നിയമങ്ങളിലും പുതിയ പുതിയ തീരുമാനങ്ങൾ ഉണ്ടാക്കുകയും, മുൻ തീരുമാനങ്ങളിൽ ഭേദഗതി സ്വീകരിക്കുകയും ചെയ്യുന്ന പതിവു തുടർന്നു കൊണ്ടേയിരിക്കുകയാണ്.

## വിഭാഗം - 11

| | |
|---|---|
| لُعِنَ ٱلَّذِينَ كَفَرُواْ مِنۢ بَنِىٓ إِسۡرَٰٓءِيلَ عَلَىٰ لِسَانِ دَاوُۥدَ وَعِيسَى ٱبۡنِ مَرۡيَمَۚ | ﴾81﴿ ഇസ്റാഈൽ സന്തതികളിൽ നിന്ന് അവിശ്വസിച്ചവർ ദാവൂദിന്റെയും, മർയമിന്റെ മകൻ ഈസായുടെയും നാവിലൂടെ ശപിക്കപ്പെട്ടിരിക്കുന്നു. |
| ذَٰلِكَ بِمَا عَصَواْ وَّكَانُواْ يَعۡتَدُونَ ﴿٨١﴾ | അത്, അവർ അനുസരണക്കേട് ചെയ്യുകയും, അതിരു വിട്ടുകൊണ്ടിരിക്കുകയും ചെയ്തതു നിമിത്തമത്രെ. |
| كَانُواْ لَا يَتَنَاهَوۡنَ عَن مُّنكَرٖ فَعَلُوهُۚ لَبِئۡسَ مَا كَانُواْ يَفۡعَلُونَ ﴿٨٢﴾ | ﴾82﴿ അവർ ചെയ്ത ദുരാചാരത്തെക്കുറിച്ചു അവർ പരസ്പരം വിരോധിക്കാറില്ലായിരുന്നു. അവർ ചെയ്തുകൊണ്ടിരുന്നത് വളരെ ചീത്ത തന്നെ! |
| تَرَىٰ كَثِيرٗا مِّنۡهُمۡ يَتَوَلَّوۡنَ ٱلَّذِينَ كَفَرُواْۚ | ﴾83﴿ അവരിൽ നിന്നു പലരെയും അവിശ്വസിച്ചവരോട് മൈത്രീബന്ധം സ്ഥാപിക്കുന്നതായി നിനക്ക് കാണാം. |
| لَبِئۡسَ مَا قَدَّمَتۡ لَهُمۡ أَنفُسُهُمۡ أَن سَخِطَ ٱللَّهُ عَلَيۡهِمۡ وَفِى ٱلۡعَذَابِ هُمۡ خَٰلِدُونَ ﴿٨٣﴾ | അവരുടെ സ്വന്തങ്ങൾ തങ്ങൾക്കു വേണ്ടി മുന്നൊരുക്കി വെച്ചിട്ടുള്ളത് വളരെ ചീത്ത തന്നെ! അതായത്, അല്ലാഹു അവരുടെമേൽ ക്രോധിച്ചിരിക്കുകയാണെന്നുള്ളത്. ശിക്ഷയിലാകട്ടെ, അവർ ശാശ്വതന്മാരുമാകുന്നു. [ഇതാണവർ തങ്ങൾക്ക് വേണ്ടി ഒരുക്കിവെച്ചിരിക്കുന്നത്] |
| وَلَوۡ كَانُواْ يُؤۡمِنُونَ بِٱللَّهِ وَٱلنَّبِىِّ وَمَآ أُنزِلَ إِلَيۡهِ مَا ٱتَّخَذُوهُمۡ أَوۡلِيَآءَ وَلَٰكِنَّ كَثِيرٗا مِّنۡهُمۡ فَٰسِقُونَ ﴿٨٤﴾ | ﴾84﴿ അവർ അല്ലാഹുവിലും, നബിയിലും, അദ്ദേഹത്തിലേക്ക് അവതരിപ്പിക്കപ്പെട്ടതിലും വിശ്വസിച്ചുകൊണ്ടിരുന്നെങ്കിൽ അവർ അവരെ ബന്ധുമിത്രങ്ങളാക്കുമായിരുന്നില്ല. എങ്കിലും, അവരിൽ വളരെ ആളുകളും തോന്നിയവാസികളാകുന്നു. |

﴾81﴿ لُعِنَ ശപിക്കപ്പെട്ടിരിക്കുന്നു الَّذِينَ كَفَرُوا അവിശ്വസിച്ചവർ مِن بَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികളിൽ നിന്ന് عَلَىٰ لِسَانِ നാവിലായി, നാവിലൂടെ دَاوُدَ ദാവൂദിന്റെ وَعِيسَى ഈസായുടെയും ابْنِ مَرْيَمَ മർയമിന്റെ മകൻ ذَٰلِكَ അത് بِمَا عَصَوا അവർ അനുസരണക്കേട് ചെയ്തതുകൊണ്ടാകുന്നു وَكَانُوا അവർ ആയിരുന്നു يَعْتَدُونَ അവർ അതിരുവിടും ﴾82﴿ كَانُوا അവരായിരുന്നു لَا يَتَنَاهَوْنَ അവർ പരസ്പരം വിരോധിക്കയില്ല, ഒഴിഞ്ഞു നിൽക്കാതെ عَن مُّنكَرٍ ദുരാചാരത്തെക്കുറിച്ച്, വെറുക്കപ്പെട്ടതിൽ നിന്ന് فَعَلُوهُ അവർ ചെയ്ത لَبِئْسَ വളരെ (എത്രയോ) ചീത്ത തന്നെ مَا كَانُوا അവരായിരുന്നത് يَفْعَلُونَ അവർ ചെയ്യും. ﴾83﴿ تَرَىٰ നീ കാണും, നിനക്കു കാണാം كَثِيرًا مِّنْهُمْ അവരിൽ നിന്ന് വളരെ, പലരെയും يَتَوَلَّوْنَ അവർ മൈത്രീബന്ധം സ്ഥാപിക്കുന്നതായി (അടുത്തു ബന്ധപ്പെടുന്നതായി) الَّذِينَ كَفَرُوا അവിശ്വസിച്ചവരോട് لَبِئْسَ വളരെ ചീത്ത (മോശം)തന്നെ مَا قَدَّمَتْ മുൻചെയ്തു (മുന്നൊരുക്കി)വെച്ചത് لَهُمْ അവർക്കു(തങ്ങൾക്ക്) വേണ്ടി أَنفُسُهُمْ അവരുടെ സ്വന്തങ്ങൾ (സ്വയം), തങ്ങൾ തന്നെ أَن سَخِطَ ക്രോധിച്ചുവെന്നുള്ളത് اللَّهُ അല്ലാഹു عَلَيْهِمْ അവരുടെ മേൽ وَفِي الْعَذَابِ ശിക്ഷയിലാകട്ടെ هُمْ അവർ خَالِدُونَ ശാശ്വതന്മാരാകുന്നു, നിത്യവാസികളുമാണ് ﴾84﴿ وَلَوْ كَانُوا അവരായിരുന്നുവെങ്കിൽ يُؤْمِنُونَ അവർ വിശ്വസിക്കുന്നു(ണ്ടായിരുന്നെങ്കിൽ) بِاللَّهِ അല്ലാഹുവിൽ وَالنَّبِيِّ നബിയിലും وَمَا أُنزِلَ അവതരിപ്പിക്കപ്പെട്ടതിലും إِلَيْهِ അദ്ദേഹത്തിലേക്ക് مَا اتَّخَذُوهُمْ അവർ ആക്കു(സ്വീകരിക്കു)മായിരുന്നില്ല هُمْ അവരെ أَوْلِيَاءَ മിത്രങ്ങൾ, ബന്ധപ്പെട്ടവർ وَلَٰكِنَّ എങ്കിലും كَثِيرًا വളരെ (ആളുകൾ), പലരും مِّنْهُمْ അവരിൽ നിന്ന് فَاسِقُونَ തോന്നിയവാസി (ധിക്കാരി)കളാണ്

---

ഇസ്റാഈൽ സമുദായത്തിന്റെ- അവരിൽ ബഹുഭൂരിഭാഗം വരുന്ന അവിശ്വാസികളുടെ-ധിക്കാരത്തിന്റെയും അനുസരണക്കേടിന്റെയും ചരിത്രം പുതിയതൊന്നുമല്ല. അതിനൊരു നീണ്ടകാല പാരമ്പര്യം തന്നെയുണ്ട്. അവരിലേക്ക് നിയോഗിക്കപ്പെട്ട പ്രവാചകന്മാരിൽ പ്രമുഖരായ രണ്ടു പ്രവാചകന്മാരാണ് ദാവൂദ് നബി (അ)യും, ഈസാ നബി (അ)യും. രണ്ടുപേർ മുഖാന്തരവും അവർ ശപിക്കപ്പെടുകയാണുണ്ടായത്. അവരുടെ അനുസരണക്കേടും ധിക്കാരവും തന്നെയാണതിന് കാരണം. ദുരാചാരങ്ങളും നിഷിദ്ധങ്ങളും അവർക്കിടയിൽ സർവ്വത്രയായിരുന്നു. ആരെന്തു തോന്നിയവാസം ചെയ്താലും അത് തടയുവാനോ, ഗുണദോഷിക്കുവാനോ ആളുണ്ടായിരുന്നില്ല. അത്രത്തോളം അവർ ദുഷിച്ചിരുന്നു എന്നൊക്കെയാണ് ആദ്യത്തെ രണ്ടു വചനങ്ങളുടെ താൽപര്യം. ..... كَانُوا لَا يَتَنَاهَوْنَ എന്ന വാക്യത്തിനു 'അവർ ചെയ്തുപോയ ദുരാചാരത്തിൽ നിന്ന് അവർ ഒഴിഞ്ഞു മാറുമായിരുന്നില്ല' എന്നും അർത്ഥം വരാം. ഒരിക്കൽ ഒരു തോന്നിയവാസം ചെയ്താൽ അതിൽ നിന്നു സ്വയം പശ്ചാത്തപിച്ചു മടങ്ങുകയോ, മറ്റുള്ളവർ അത് മുടക്കം ചെയ്യുകയോ പതിവില്ല. അങ്ങനെ, അതു പിന്നെയും പിന്നെയും ആവർത്തിച്ചുകൊണ്ടിരിക്കും എന്നായിരിക്കും അപ്പോൾ സാരം. രണ്ടായാലും തത്വത്തിൽ ഒന്നു തന്നെ. ഇങ്ങിനെയുള്ള ഒരു പാരമ്പര്യത്തിന്റെ പിൻഗാമികളാണ് ഇപ്പോൾ നിലവിലുള്ളവരും. അതുകൊണ്ട് അവരിൽ നിന്ന് വളരെയൊന്നും നന്മ പ്രതീ

ക്ഷിക്കേണ്ടതില്ല എന്നാണിതിലെ സൂചന.

വേദക്കാരും പ്രവാചകന്മാരുടെ അനുയായികളെന്ന് അവകാശപ്പെടുന്നവരുമായ സ്ഥിതിക്ക് അവരുടെ അടുപ്പവും കൂടുതൽ ബന്ധവും സത്യവിശ്വാസികളുമായിട്ടാണ് വേണ്ടത്. പക്ഷേ, അവരിൽ അധികമാളുകളും ബന്ധുമിത്രങ്ങളാക്കിപ്പോരുന്നത് മുശ്‌രിക്കുകളാകുന്ന അവിശ്വാസികളെയാണ്. ഇതിനുള്ള കാരണവും മുകളിൽ പറഞ്ഞതു തന്നെ. അല്ലാഹുവിന്റെ ക്രോധവും ശാപവും ശാശ്വതമായ ശിക്ഷയുമാണ് തങ്ങളുടെ ഭാവിക്കുവേണ്ടി അവർ അതുമൂലം നേടിവെച്ചിരിക്കുന്നത്. വാസ്തവത്തിൽ ഇവരും ആ അവിശ്വാസികളും തമ്മിൽ വ്യത്യാസമൊന്നുമില്ല. ഇരുകൂട്ടരും സത്യനിഷേധികൾ തന്നെ. അല്ലായിരുന്നുവെങ്കിൽ ഇവർ അല്ലാഹുവിലും അവന്റെ പ്രവാചകനിലും വേദഗ്രന്ഥത്തിലും വിശ്വസിക്കേണ്ടതായിരുന്നു. ഞങ്ങൾ അവരെപ്പോലെ അവിശ്വാസികളല്ല-ഞങ്ങൾ വിശ്വാസികളാണ്-എന്നുള്ള ഇവരുടെ വാദം ശരിയാണെങ്കിൽ അവർ ആ അവിശ്വാസികളെ ബന്ധുമിത്രങ്ങളായി സ്വീകരിക്കുകയില്ലല്ലോ എന്നൊക്കെയാണ് പിന്നെത്തെ രണ്ടു വചനങ്ങളുടെ താൽപര്യം.

സൽക്കാര്യങ്ങൾ കൊണ്ടു ഉപദേശിക്കലും, ദുഷ്കാര്യങ്ങളെക്കുറിച്ചു വിരോധിക്കലും സത്യവിശ്വാസികളുടെ മേൽ പൊതുവിലും, അറിവും കഴിവുമുള്ളവരുടെ മേൽ വിശേഷിച്ചും കടമയാകുന്നു. ഈ വിഷയം ക്വുർആൻ വചനങ്ങളിലും, നബി വചനങ്ങളിലും വളരെ ഊന്നിപ്പറഞ്ഞിട്ടുള്ളതുമാണ്. മാതൃകക്കായി ചില നബി വചനങ്ങൾ ഇവിടെ ഉദ്ധരിക്കാം.

1. നബി ﷺ പറഞ്ഞതായി ഇബ്നുമസ്ഊദ് (റ) ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇങ്ങിനെയാകുന്നു: 'ഇസ്റാഈല്യരിൽ ആദ്യം പോരായ്മ (വീഴ്ച) കടന്നുകൂടിയതിങ്ങിനെയാണ്: ഒരാൾ ഒരു തെറ്റു ചെയ്യുന്നതായി കാണുമ്പോൾ, എടോ, അല്ലാഹുവിനെ സൂക്ഷിക്കണം, ഈ പ്രവൃത്തി ഉപേക്ഷിക്കണം, ഇത് പാടില്ലാത്തതാണ് എന്നിങ്ങിനെ അവനോട് മറ്റൊരാൾ പറയും. പിന്നീട് പിറ്റേ ദിവസം അവനെ അതേമാതിരി കാണുമ്പോൾ അയാൾ അവനൊന്നിച്ചു ഭക്ഷണ പാനീയത്തിലും സഹവാസത്തിലും പങ്കെടുക്കുകയും ചെയ്യും. അതിന് അത് തടസ്സമായിരിക്കയില്ല. അങ്ങനെ ചെയ്‌വാൻ തുടങ്ങിയപ്പോൾ അല്ലാഹു അവരുടെ ഹൃദയങ്ങളെ തമ്മിൽ തല്ലിച്ചു (അവർക്കിടയിൽ ഭിന്നിപ്പുണ്ടായി)'. പിന്നീട് നബി ﷺ ഈ ക്വുർആൻ വചനങ്ങൾ ഓതുകയും ചെയ്തു. എന്നിട്ട് പറഞ്ഞു: 'അത് പാടില്ല, അല്ലാഹുവിനെത്തന്നെയാണ ! നിങ്ങൾ സദാചാരം കൊണ്ടു കൽപിക്കുകയും ദുരാചാരത്തെക്കുറിച്ച് വിരോധിക്കുകയും തന്നെ വേണം. നിങ്ങൾ അക്രമിയുടെ കൈക്ക് പിടിക്കുകയും ചെയ്യണം. അവനെ യഥാർത്ഥത്തിലൂടെ ചരിക്കുമാറാക്കുകയും വേണം' (ദാ; തി; ജ).

2. നബി ﷺ പറഞ്ഞതായി ഹുദൈഫത്തുബ്നുൽ യമാൻ (റ) ഉദ്ധരിക്കുന്നു: 'എന്റെ ആത്മാവ് യാതൊരുവന്റെ കയ്യിലാണോ അവൻ തന്നെയാണ! നിങ്ങൾ സദാചാരം കൊണ്ടു കൽപിക്കുകയും, ദുരാചാരത്തെക്കുറിച്ചു വിരോധിക്കുകയും ചെയ്യുകതന്നെ വേണം. അല്ലാത്തപക്ഷം, അല്ലാഹു അവന്റെ അടുക്കൽ നിന്നും നിങ്ങളുടെ മേൽ വല്ല ശിക്ഷാനടപടിയും അയച്ചേക്കാവുന്നതാണ്. പിന്നീട് നിങ്ങൾ അവനോട് പ്രാർത്ഥിക്കുമ്പോൾ അവൻ നിങ്ങൾക്ക് ഉത്തരം നൽകുകയില്ല' (അ; തി).

3. അബൂഉമാമഃ (റ) ഉദ്ധരിച്ച ഒരു നബിവചനം: 'ജിഹാദിൽ (ധർമസമരത്തിൽ) വെച്ചു ഏറ്റവും ശ്രേഷ്ഠമായത്, ഒരു അക്രമിയായ ഭരണാധികാരിയുടെ അടുക്കൽവെച്ചു പറയപ്പെടുന്ന സത്യത്തിന്റെ ഒരു വാക്യമാകുന്നു'. (ജ.)

4. നബി ﷺ പറഞ്ഞതായി അബൂസഈദിൽ ഖുദ്‌രി (റ) ഉദ്ധരിക്കുന്നു: 'നിങ്ങ

ളിൽ ആരെങ്കിലും ഒരു ദുരാചാരം കണ്ടാൽ അവനത് തന്റെ കൈകൊണ്ടു മാറ്റിക്കൊള്ളട്ടെ. അതിന് സാധിക്കാത്തപക്ഷം തന്റെ നാവുകൊണ്ട്; അതിനും സാധിക്കാത്ത പക്ഷം തന്റെ ഹൃദയംകൊണ്ട്. സത്യവിശ്വാസത്തിൽ ഏറ്റവും ദുർബ്ബലമായതത്രെ അത്' (മു).

۞ لَتَجِدَنَّ أَشَدَّ ٱلنَّاسِ عَدَٰوَةً لِّلَّذِينَ ءَامَنُوا۟ ٱلْيَهُودَ وَٱلَّذِينَ أَشْرَكُوا۟ ۖ

**﴾85﴿ നിശ്ചയമായും, വിശ്വസിച്ചവരോട് മനുഷ്യരിൽ വെച്ച് ഏറ്റവും കഠിന ശത്രുതയുള്ളവർ യഹൂദികളും, ശിർക്ക് ചെയ്യുന്നവരുമായി [ബഹുദൈവ വിശ്വാസികളുമായി] നീ കാണുന്നതാണ്.**

وَلَتَجِدَنَّ أَقْرَبَهُم مَّوَدَّةً لِّلَّذِينَ ءَامَنُوا۟ ٱلَّذِينَ قَالُوٓا۟ إِنَّا نَصَٰرَىٰ ۚ ذَٰلِكَ بِأَنَّ مِنْهُمْ قِسِّيسِينَ وَرُهْبَانًا وَأَنَّهُمْ لَا يَسْتَكْبِرُونَ ﴿٨٥﴾

**നിശ്ചയമായും, വിശ്വസിച്ചവരോട് അവരിൽവെച്ച് ഏറ്റവും അടുത്ത സ്നേഹബന്ധമുള്ളവർ, ഞങ്ങൾ 'നസ്റാനി'കളാണെന്ന് പറയുന്നവരായും [ക്രിസ്ത്യാനികളായും] നീ കാണുന്നതാണ്. അവരിൽ ചില പണ്ഡിതാചാര്യന്മാരും, പുരോഹിതന്മാരും ഉണ്ടെന്നുള്ളതും, അവർ അഹംഭാവം നടിക്കുന്നില്ലെന്നുള്ളതും നിമിത്തമാകുന്നു അത്.**

---

﴾85﴿ لَتَجِدَنَّ നിശ്ചയമായും നീ കണ്ടെത്തും(കാണും-നിനക്കനുഭവപ്പെടും) أَشَدَّالنَّاسِ മനുഷ്യരിൽ ഏറ്റം കഠിനമായവരെ عَدَاوَةً ശത്രുത, ശത്രുതയിൽ لِلَّذِينَ آمَنُوا വിശ്വസിച്ചവരോട് الْيَهُودَ യഹൂദികളായി, യഹൂദരാണെന്ന് وَالَّذِينَ أَشْرَكُوا ശിർക്കു ചെയ്തവരും (ബഹുദൈവ വിശ്വാസികളും) وَلَتَجِدَنَّ നിശ്ചയമായും നീ കണ്ടെത്തുക(കാണുക)യും ചെയ്യും أَقْرَبَهُمْ അവരിൽ ഏറ്റവും അടുത്തവരെ مَوَدَّةً സ്നേഹബന്ധം, താൽപര്യത്തിൽ لِلَّذِينَ آمَنُوا വിശ്വസിച്ചവരോട് الَّذِينَ قَالُوا പറഞ്ഞവർ, പറയുന്നവർ إِنَّا نَصَارَىٰ ഞങ്ങൾ നസ്റാനികൾ ആണെന്ന് ذَٰلِكَ അത് بِأَنَّ مِنْهُمْ അവരിലുണ്ട് എന്നതു കൊണ്ടാകുന്നു قِسِّيسِينَ പണ്ഡിതന്മാർ, ആചാര്യന്മാർ, വിദ്വാന്മാർ وَرُهْبَانًا പുരോഹിതന്മാരും, സന്യാസികളും, ഭക്തന്മാരും وَأَنَّهُمْ അവർ എന്നുള്ളതും لَا يَسْتَكْبِرُونَ അഹംഭാവം നടിക്കുകയില്ല (എന്നുള്ളതും)

---

## ജുസ്ഉ് - 7

وَإِذَا سَمِعُوا۟ مَآ أُنزِلَ إِلَى ٱلرَّسُولِ تَرَىٰٓ أَعْيُنَهُمْ تَفِيضُ مِنَ ٱلدَّمْعِ مِمَّا عَرَفُوا۟ مِنَ ٱلْحَقِّ ۖ يَقُولُونَ رَبَّنَآ ءَامَنَّا فَٱكْتُبْنَا مَعَ ٱلشَّٰهِدِينَ ﴿٨٦﴾

﴿86﴾ റസൂലിലേക്ക് അവതരിപ്പിക്കപ്പെട്ടതിനെ അവർ കേട്ടാൽ, യഥാർത്ഥത്തിൽനിന്നും അവർ മനസ്സിലാക്കിയത് നിമിത്തം, അവരുടെ കണ്ണുകൾ അശ്രുവിനാൽ ഒഴുകുന്നതായി നിനക്ക് കാണാം.

അവർ പറയും: 'ഞങ്ങളുടെ റബ്ബേ, ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു; ആകയാൽ, നീ ഞങ്ങളെ സാക്ഷ്യം വഹിക്കുന്നവരോടൊപ്പം രേഖപ്പെടുത്തണേ!

وَمَا لَنَا لَا نُؤْمِنُ بِٱللَّهِ وَمَا جَآءَنَا مِنَ ٱلْحَقِّ وَنَطْمَعُ أَن يُدْخِلَنَا رَبُّنَا مَعَ ٱلْقَوْمِ ٱلصَّٰلِحِينَ ﴿٨٧﴾

﴿87﴾ അല്ലാഹുവിലും, യഥാർത്ഥത്തിൽ നിന്നും ഞങ്ങൾക്ക് വന്നിട്ടുള്ളതിലും വിശ്വസിക്കാതിരിക്കുമാറ് ഞങ്ങൾക്കെന്താണ് (തടസ്സം) ഉള്ളത്, സദ്വൃത്തരായ ജനങ്ങളോടൊപ്പം ഞങ്ങളുടെ റബ്ബ് ഞങ്ങളെ പ്രവേശിപ്പിക്കുവാൻ ഞങ്ങൾ മോഹിച്ചുകൊണ്ടിരിക്കെ!?

فَأَثَٰبَهُمُ ٱللَّهُ بِمَا قَالُوا۟ جَنَّٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَا ۚ وَذَٰلِكَ جَزَآءُ ٱلْمُحْسِنِينَ ﴿٨٨﴾

﴿88﴾ അങ്ങനെ, അവർ (ആ) പറഞ്ഞതുകൊണ്ട് അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളെ അല്ലാഹു അവർക്ക് പ്രതിഫലം നൽകി; (അവർ) അതിൽ നിത്യവാസികളായ നിലയിൽ; സുകൃതവാന്മാരുടെ പ്രതിഫലമത്രെ അത്.

وَٱلَّذِينَ كَفَرُوا۟ وَكَذَّبُوا۟ بِـَٔايَٰتِنَآ أُو۟لَٰٓئِكَ أَصْحَٰبُ ٱلْجَحِيمِ ﴿٨٩﴾

﴿89﴾ അവിശ്വസിക്കുകയും, നമ്മുടെ 'ആയത്തു' [ലക്ഷ്യം]കളെ വ്യാജമാക്കുകയും ചെയ്തവരാകട്ടെ, അക്കൂട്ടർ, ജ്വലിക്കുന്ന നരകത്തിന്റെ ആൾക്കാരാകുന്നു.

---

﴿86﴾ وَإِذَا سَمِعُوا അവർ കേട്ടാൽ مَاأُنزِلَ അവതരിപ്പിക്കപ്പെട്ടത് إِلَى الرَّسُولِ റസൂലിലേക്ക് تَرَى നിനക്ക് കാണാം أَعْيُنَهُمْ അവരുടെ കണ്ണുകളെ تَفِيضُ അവ ഒഴുകുന്നതായി

مِنَ الدَّمۡعِ കണ്ണുനീരിനാൽ مِمَّا عَرَفُوا അവർ മനസ്സിലാക്കിയ (അറിഞ്ഞ)തിനാൽ مِنَ الۡحَقِّ യഥാർത്ഥത്തിൽ നിന്നും يَقُولُونَ അവർ പറയും, പറഞ്ഞും കൊണ്ട് رَبَّنَا ഞങ്ങളുടെ റബ്ബേ (രക്ഷിതാവേ) آمَنَّا ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു فَاكۡتُبۡنَا ആകയാൽ ഞങ്ങളെ നീ രേഖപ്പെടുത്തേണമേ مَعَ الشَّاهِدِينَ സാക്ഷ്യംവഹിക്കുന്നവരുടെ കൂടെ ﴾87﴿ وَمَا لَنَا ഞങ്ങൾക്കെന്താണു(ള്ളത്) لَا نُؤۡمِنُ ഞങ്ങൾ വിശ്വസിക്കാതെ (ഇരിക്കുമാറ്) بِاللَّهِ അല്ലാഹുവിൽ وَمَا جَاءَنَا ഞങ്ങൾക്ക് വന്നിട്ടുള്ളതിലും مِنَ الۡحَقِّ യഥാർത്ഥത്തിൽ നിന്ന് وَنَطۡمَعُ ഞങ്ങൾ മോഹിച്ചുകൊണ്ടിരിക്കെ, ഞങ്ങൾ ആഗ്രഹിക്കുകയും ചെയ്യുന്നു أَنۡ يُدۡخِلَنَا ഞങ്ങളെ പ്രവേശിപ്പിക്കുവാൻ رَبُّنَا ഞങ്ങളുടെ റബ്ബ് مَعَ الۡقَوۡمِ ജനങ്ങളോടുകൂടെ الصَّالِحِينَ സദ്‌വൃത്തരായ ﴾88﴿ فَأَثَابَهُمُ അങ്ങനെ (അതിനാൽ) അവർക്ക് പ്രതിഫലം കൊടുത്തു اللَّهُ അല്ലാഹു بِمَا قَالُوا അവർ പറഞ്ഞതിനാൽ جَنَّاتٍ സ്വർഗങ്ങളെ تَجۡرِي ഒഴുകും مِنۡ تَحۡتِهَا അതിന്റെ അടിയിലൂടെ الۡأَنۡهَارُ അരുവികൾ خَالِدِينَ നിത്യവാസികളായിക്കൊണ്ട് فِيهَا അതിൽ, അവയിൽ وَذَٰلِكَ അത് جَزَاءُ പ്രതിഫലമാകുന്നു الۡمُحۡسِنِينَ നന്മ ചെയ്യുന്നവരുടെ, സുകൃതം ചെയ്യുന്നവരുടെ ﴾89﴿ وَالَّذِينَ كَفَرُوا അവിശ്വസിച്ചവരാകട്ടെ وَكَذَّبُوا അവർ വ്യാജമാക്കുകയും ചെയ്തു بِآيَاتِنَا നമ്മുടെ ആയത്തു (ലക്ഷ്യം)കളെ أُولَٰئِكَ അക്കൂട്ടർ أَصۡحَابُ ആൾക്കാരാണ് الۡجَحِيمِ ജ്വലിക്കുന്ന നരകത്തിന്റെ

---

ക്വുർആൻ അവതരിക്കുന്ന കാലത്ത് ഇസ്‌ലാമിന്റെ പ്രത്യക്ഷ ശത്രുക്കളായുള്ളത് യഹൂദികളും, മുശ്‌രിക്കുകളും, ക്രിസ്ത്യാനികളുമാണല്ലോ. ഈ മൂന്നു കൂട്ടരിൽ യഹൂദികളും, മുശ്‌രിക്കുകളുമാണ് സത്യവിശ്വാസികളോട് ഏറ്റവുമധികം ശത്രുതവെച്ചു കൊണ്ടിരിക്കുന്നതെന്നും, മൂന്നു കൂട്ടരിൽവെച്ച് അവരോട് കൂടുതൽ സ്നേഹമുള്ളവർ ക്രിസ്ത്യാനികളാണെന്നും അല്ലാഹു സത്യവിശ്വാസികളെ അറിയിക്കുന്നു. ആ നിലക്കായിരിക്കണം ഓരോ കൂട്ടരോടുമുള്ള പെരുമാറ്റമെന്നാണിതിന്റെ സൂചന. യഹൂദികളുടെയും മുശ്‌രിക്കുകളുടെയും ശത്രുത കൂടുതൽ കഠിനമാകുവാനുള്ള കാരണം അല്ലാഹു ഇവിടെ വ്യക്തമാക്കിയിട്ടില്ല. വ്യക്തമാക്കാതെത്തന്നെ അത് അറിയാവുന്നതുമാണ്. ക്രിസ്ത്യാനികളുടെ ശത്രുത അത്ര കഠിനമല്ലാതിരിക്കുവാനും, മറ്റേവരെ അപേക്ഷിച്ചു അവർക്ക് സത്യവിശ്വാസികളോട് കൂടുതൽ താൽപര്യം തോന്നുവാനുമുള്ള കാരണം അല്ലാഹു തന്നെ തുടർന്നു വിവരിച്ചിരിക്കുന്നു.

ക്രിസ്ത്യാനികളെപ്പറ്റി ക്വുർആനിൽ സാധാരണ ഉപയോഗിക്കാറുള്ള വാക്ക് نَصَارَى (നസ്വ്റാനികൾ) എന്നാണ്. ഇവിടെ الَّذِينَ قَالُوا إِنَّا نَصَارَى (ഞങ്ങൾ നസ്വ്റാനികളാണെന്ന് പറയുന്നവർ) എന്നത്രെ അല്ലാഹു ഉപയോഗിച്ചവാക്ക്. ഈ പ്രയോഗത്തിലടങ്ങിയ സൂചനയെപ്പറ്റി 15-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ മുമ്പ് വിവരിച്ചിട്ടുണ്ട്. ഗർവ്വും അഹംഭാവവുമില്ലാത്ത ശുദ്ധഹൃദയരായ ചില പണ്ഡിതാചാര്യന്മാരും, ഭക്തരായ പുരോഹിതന്മാരും ക്രിസ്ത്യാനികളിൽ ഉണ്ടെന്നുള്ളതാണ് അവർക്ക് സത്യവിശ്വാസികളോട് കൂടുതൽ അടുപ്പമുണ്ടാകുവാൻ അല്ലാഹു ചൂണ്ടിക്കാട്ടിയ കാരണം. അവരുടെ ഏതാനും ഗുണങ്ങളും അതോടൊപ്പം എടുത്തു കാണിച്ചിരിക്കുന്നു. അല്ലാഹുവിന്റെ വചനങ്ങൾ കേട്ടാൽ

കണ്ണുനീരൊഴുക്കിക്കൊണ്ട് അതിനോട് അവർ അനുസരണവും ഭക്തിയും കാണിക്കുകയും അതിൽ അവർ വിശ്വസിക്കുകയും ചെയ്യുമെന്നും, തങ്ങളെ സത്യത്തിന് സാക്ഷ്യം വഹിക്കുന്ന സജ്ജനങ്ങളിൽ ഉൾപ്പെടുത്തുവാൻ വേണ്ടി പ്രാർത്ഥിച്ചുകൊണ്ടിരിക്കുമെന്നും അല്ലാഹുവിങ്കൽ നിന്നുള്ള അനുഗ്രഹവും പ്രതിഫലവും മോഹിച്ചുകൊണ്ടിരിക്കുന്നവരാണ് അവരെന്നുമാണത്.

ഇന്നത്തെ ക്രിസ്ത്യാനികളുടെ നില എന്തുതന്നെയാണെങ്കിലും നബി തിരുമേനി ﷺ യുടെ കാലത്ത് യഹൂദികളെയും മുശ്‌രിക്കുകളെയും അപേക്ഷിച്ച് നോക്കുമ്പോൾ, ക്രിസ്ത്യാനികൾ ഇസ്‌ലാമിനോട് അവലംബിച്ച നയം വളരെ ശാന്തമായിരുന്നുവെന്ന് കാണാവുന്നതാണ്. മക്കയിൽ നിന്നു മുസ്‌ലിംകൾ ഒന്നാമതായി ഹിജ്‌റഃപോയത് ഒരു ക്രിസ്തീയ ഭരണത്തിൻകീഴിലായിരുന്ന ഹബ്ശ (അബീസീനിയ)യിലേക്കാണല്ലോ. അവിടത്തെ രാജാവായിരുന്ന നജ്ജാശീ (*) അവരെ ആദരിക്കുകയും, ഇസ്‌ലാമിനെപ്പറ്റി അന്വേഷിച്ചറിയുകയും ചെയ്തു. ജഅ്ഫറുബ്നു അബീത്വാലിബ് (റ) സൂറത്തു മർയം ഓതിക്കേൾപ്പിച്ചപ്പോൾ, ഈസാ (അ)യെയും മർയം (അ)നെയും സംബന്ധിച്ച യാഥാർത്ഥ്യം മനസ്സിലാക്കിയ അദ്ദേഹവും കൂടെയുള്ളവരും കണ്ണുനീരൊഴുക്കി. രാജാവ് ഇസ്‌ലാം മതം സ്വീകരിക്കുകയും ചെയ്തു. അദ്ദേഹം മരണപ്പെട്ട വാർത്ത വഹ്‌യ് മൂലം അറിഞ്ഞപ്പോൾ നബി ﷺ അദ്ദേഹത്തിന്റെ പേരിൽ ജനാസഃ നമസ്കാരം നടത്തിയ സംഭവം പ്രസിദ്ധമാണ്. റോമാ ചക്രവർത്തിയായിരുന്ന ഹിറക്ലിയൂസിനെ ഇസ്‌ലാമിലേക്ക് ക്ഷണിച്ചുകൊണ്ട് നബി ﷺ കത്തയച്ചപ്പോൾ, അദ്ദേഹം കത്ത് സാദരം സ്വീകരിക്കുകയും, നബി ﷺ യുടെ ദൗത്യം സത്യമാണെന്നു മനസ്സിലാക്കി ഇസ്‌ലാമിലേക്കു ചായ്‌വ് കാണിക്കുകയം ചെയ്തു. പക്ഷേ, ക്രിസ്തീയ നേതാക്കളുടെ കഠിനമായ പ്രതിഷേധം കാരണം രാജാധികാരം നഷ്ടപ്പെട്ടേക്കുമെന്ന് ഭയന്നു പിന്നീട് ഒഴിഞ്ഞു മാറുകയാണുണ്ടായത്. ഹിറക്ലിയൂസിന്റെ കീഴിൽ മിസ്‌റിലെ (ഈജിപ്തിലെ) ഭരണാധികാരിയായിരുന്ന മുക്വൗക്വിസിന് തിരുമേനി അയച്ച കത്ത് അദ്ദേഹവും സസന്തോഷം സ്വീകരിച്ചു തിരുമേനിക്ക് പല സമ്മാനങ്ങളും കാഴ്ചവസ്തുക്കളും അയക്കുകയും ചെയ്തു. തിരുമേനിയുടെ പുത്രൻ ഇബ്‌റാഹീം എന്ന കുട്ടിയുടെ മാതാവായിരുന്ന മാരിയത്തുൽ ക്വിബ്ത്വിയ്യഃ (റ) ആ സമ്മാനങ്ങളിൽപെട്ട ഒരു അടിമ സ്ത്രീയായിരുന്നു. പല രാജ്യങ്ങളും മുസ്‌ലിംകൾക്ക് കപ്പം കൊടുത്തുകൊണ്ട് സമാധാനം പാലിച്ചതല്ലാതെ അവർക്കെതിരെ ഒരു യുദ്ധത്തിനു അവർ മുതിരുകയുണ്ടായില്ല. അദിയ്യുബ്നു ഹാതിം (റ) പോലെയുള്ള പ്രധാന നേതാക്കളടക്കം വളരെ ക്രിസ്ത്യാനികൾ ഇസ്‌ലാമിൽ പ്രവേശിക്കുകയും ചെയ്തു. യഹൂദികളിൽ നിന്നാകട്ടെ, അബ്ദുല്ലാഹിബ്നു സലാമും (റ) വളരെ കുറഞ്ഞ വ്യക്തികളും മാത്രമേ ഇസ്‌ലാം അംഗീകരിച്ചുള്ളൂ.

---

***(*) ആയിരക്കണക്കിനു വർഷങ്ങളായി അബീസീനിയാ എന്ന എത്യോപ്യാ ഭരിച്ചു പോന്നിരുന്ന നജ്ജാശീ (നെഗാശി) രാജവംശം അതിന്റെ അവസാന കാലങ്ങളിൽ മുസ്‌ലിംകളുടെ നേരെ ശത്രുതയും പക്ഷഭേദവും കാണിക്കുകയാണ് ചെയ്തത്. അടുത്തകാലത്തു-ഇതെഴുതുന്നതിന്റെ രണ്ടു മൂന്നു വർഷം മുമ്പ്-അവിടെ ഉണ്ടായ ചില വിപ്ലവങ്ങളെത്തുടർന്ന് അവസാനത്തെ രാജാവായ ഹെയ്‌ലീസലാസീ സ്ഥാനഭ്രഷ്ടനാക്കപ്പെടുകയും, അങ്ങനെ ആ ഭരണം അസ്തമിക്കുകയും ചെയ്തിരിക്കുന്നു.***

മേൽ വിവരിച്ചതിൽ നിന്ന് ഇസ്‌ലാമിനോടുള്ള ക്രിസ്ത്യാനികളുടെ സമീപനം മറ്റുള്ളവരെ അപേക്ഷിച്ചു വളരെ നല്ല നിലയിലായിരുന്നുവെന്നും, മറ്റുള്ളവരെപ്പോലെ അവർ മർക്കട മുഷ്ടിയുള്ളവരായിരുന്നില്ലെന്നും മനസ്സിലാക്കാമല്ലോ. അല്ലാഹുവിന്റെ ഈ പ്രശംസ അവർക്ക് ലഭിക്കുവാനുള്ള കാരണവും അതൊക്കെത്തന്നെ. ഇങ്ങിനെയുള്ള ഏതെങ്കിലും ഒരു പെരുമാറ്റമോ സ്വഭാവമോ വേദക്കാരായ യഹൂദികളിൽ നിന്ന് പ്രകടമായ ചരിത്രമില്ല. കഴിഞ്ഞ ഏതാനും കാലങ്ങളിൽ മുസ്‌ലിംകൾക്കെതിരെ അവർ പ്രത്യക്ഷമായ പടയെടുപ്പ് നടത്തിയിട്ടില്ലെങ്കിൽ അതവരുടെ ദൗർബ്ബല്യംകൊണ്ട് മാത്രമായിരുന്നു. ഇസ്റാഈൽ രാഷ്ട്രം സ്ഥാപിതമായതോടു കൂടി തങ്ങൾക്ക് തിരിച്ചു കിട്ടിയ ശക്തിയും കെട്ടുറപ്പും അവർ മുസ്‌ലിംകൾക്കെതിരെ ഉപയോഗപ്പെടുത്തി വരുന്നത് ഇന്നു ആർക്കും അജ്ഞാതമല്ല. പിൽക്കാല ക്രിസ്ത്യാനികളെ സംബന്ധിച്ചു പറയുകയാണെങ്കിൽ, ക്വുർആൻ അവതരിക്കുന്ന കാലത്തെ സ്ഥിഗതികളിൽ നിന്നു അവരും വ്യത്യാസപ്പെട്ടിരിക്കുന്നു. മുസ്‌ലിംകൾക്കെതിരെ അനേകം രക്തക്കളങ്ങൾ ഒഴുക്കുകയും അക്രമങ്ങളും സംഘട്ടനങ്ങളും നടത്തുകയും ചെയ്ത ചരിത്രമാണവർക്കുള്ളത്. അന്തലൂസ്യായിൽ (സ്പെയ്നിൽ) നിന്നു മുസ്‌ലിംകളെ നിഷ്കാസനം ചെയ്തതും യുദ്ധങ്ങളുമൊക്കെ അവയിൽ ചിലതാണ്.

മറ്റൊരു വശത്തിലൂടെ നോക്കിയാൽ-ഇബ്നുകഥീർ, ബൈദ്വാവീ (റ) മുതലായവർ സൂചിപ്പിച്ചു കാണുന്നതുപോലെ-യഹൂദരെയും, മുശ്‌രിക്കുകളെയും അപേക്ഷിച്ച് എക്കാലത്തും ഇസ്‌ലാമിനോടും മുസ്‌ലിംകളോടും കൂടുതൽ അടുപ്പമുണ്ടായിരിക്കുവാൻ സ്വാഭാവികമായും കാരണമുള്ളത് ക്രിസ്ത്യാനികൾക്കാകുന്നു. കർക്കശമായ മതശാസനകളും, നിയമങ്ങളും ക്രിസ്തുമതത്തിൽ കുറവാണ്. കാരുണ്യം, വിനയം, എതിരാളികളോട് സഹിഷ്ണുത, സഹനം മുതലായ സ്വഭാവ ഗുണങ്ങൾക്ക് അതിൽ കൂടുതൽ സ്ഥാനവും നൽകപ്പെട്ടിരിക്കുന്നു. മിക്കതിലും അതിരുകവിയലാണുള്ളതെന്നത്രെ വസ്തുത. വലത്തേ മുഖത്ത് അടിച്ചവന് ഇടത്തേ മുഖവും തിരിച്ചുകൊടുക്കണമെന്നതുപോലെയുള്ള ക്രിസ്തുമത തത്വങ്ങൾ ഇതിന് ഉദാഹരണമാണ്. ഇത്തരം തത്വങ്ങളെ പൊക്കിക്കാട്ടിക്കൊണ്ട് അന്യരെ ക്രിസ്തുമതത്തിലേക്ക് ആകർഷിക്കുവാൻ പാതിരിമാർ ശ്രമം നടത്തുക പതിവാണ്. ക്രിസ്ത്യാനികളിൽ നിന്നുണ്ടായ മേൽ സൂചിപ്പിച്ചതു പോലെയുള്ള കഠിന സംഘട്ടനങ്ങളുടെ കാരണം സൂക്ഷ്മമായി പരിശോധിച്ചാൽ, പ്രസ്തുത സ്വഭാവ ഗുണങ്ങളിൽ നിന്ന്-സ്വാർത്ഥപരമായ പ്രേരണകൾ നിമിത്തം-അവർ അകന്നുപോയതാണെന്നു പറയാം.

ക്രിസ്ത്യാനികൾക്ക് സത്യവിശ്വാസികളോടുള്ള ശത്രുതയിൽ ലാഘവം ഉണ്ടാകുവാനുള്ള കാരണം ഇമാം ഇബ്നു തൈമിയ്യ (റ) ഇങ്ങിനെ ചൂണ്ടിക്കാട്ടുന്നു: 'അല്ലാഹുവിന്റെയും മതത്തിന്റെയും ശത്രുക്കളോട് ക്രിസ്തു മതത്തിൽ ശത്രുതയും വിദ്വേഷവും ഇല്ല. എന്നിരിക്കെ, മര്യാദ പാലിക്കുന്നവരായ സത്യവിശ്വാസികളോട് അവരുടെ ശത്രുതയും വിദ്വേഷവും എങ്ങിനെയായിരിക്കും?! ഇത് അവരെ സംബന്ധിക്കുന്ന ഒരു പ്രശംസയൊന്നുമല്ല. തുടർന്ന് 85-ാം വചനം മുഖേന തങ്ങളുടെ സത്യതക്കും ക്വുർആൻ സാക്ഷ്യം വഹിക്കുന്നതായി ക്രിസ്തീയ പണ്ഡിതന്മാർ സമർത്ഥിച്ചു വരാറുള്ളതിന് ഇമാം അവർകൾ ഇങ്ങിനെ മറുപടി നൽകുന്നു: 'ആ വചനത്തിൽ നിന്ന് അതിന് തെളിവു ലഭിക്കുന്നില്ല. കാരണം, അടുത്ത (86-ാം) വചനത്തിൽ, റസൂലിന് അവതരിക്കപ്പെട്ടത് അവർ കേട്ടാൽ യഥാർത്ഥം മനസ്സിലാകുന്നതു നിമിത്തം അവരുടെ കണ്ണുകൾ അശ്രുക്കളാൽ ഒഴുകുന്നതാണ്. (وَإِذَا سَمِعُوا مَا أُنزِلَ إِلَى الرَّسُولِ...) എന്നുകൂടി

അല്ലാഹു പറഞ്ഞിരിക്കുന്നുവല്ലോ'(*) അതായത്, റസൂലിന് അവതരിച്ച ക്വുർആൻ കേട്ട് സത്യം മനസ്സിലാക്കുകയും, അങ്ങനെ തങ്ങളുടെ പക്കൽ വന്ന തെറ്റുകൾ മനസ്സിലാക്കുകയും ചെയ്തുകൊണ്ട് അവർ വ്യസനപ്പെട്ടു കണ്ണുനീരൊഴുക്കുന്നുവെങ്കിൽ മാത്രമേ ഈ വചനം അവരുടെ സത്യതക്ക് സാക്ഷ്യമായിത്തീരുകയുള്ളൂ. അങ്ങിനെയുള്ളവർ ക്രിസ്തുമതം വിട്ടു മുസ്ലിംകളായിത്തീരുകയും ചെയ്യുമല്ലോ.

قِسِيسُون (ക്വിസ്സീസൂൻ) എന്ന വാക്കിന് 'പണ്ഡിതാചാര്യന്മാർ' എന്നും رُهْبَان (റുഹ്ബാൻ) എന്ന വാക്കിന് 'പുരോഹിതന്മാർ' എന്നുമാണ് നാമിവിടെ വിവർത്തനം ചെയ്തിരിക്കുന്നത്. 'പഠനത്തിന് മിനക്കെട്ടവർ, ഭക്തരായ പണ്ഡിതന്മാർ, മതോപദേശികൾ, ഗുരുവര്യന്മാർ, ധർമാദ്ധ്യക്ഷന്മാർ, ആചാര്യന്മാർ, പാതിരിയച്ചന്മാർ' എന്നൊക്കെയുള്ള അർത്ഥങ്ങളിൽ ഒന്നാമത്തെ വാക്ക് ഉപയോഗിക്കപ്പെടുന്നു. 'ആരാധനയിൽ മുഴുകിയവർ, സന്യാസികൾ, മഠവാസികൾ, യോഗികൾ, ഭക്തന്മാർ' എന്നൊക്കെ രണ്ടാമത്തെതിനും അർത്ഥങ്ങൾ വരും. വേദക്കാരുടെ ഇടയിലാണ് അധികവും ഈ വാക്കുകളുടെ ഉപയോഗമുള്ളത്.

## വിഭാഗം - 12

വേദക്കാരെക്കുറിച്ചും അവരെ അഭിമുഖീകരിച്ചും വളരെ കാര്യങ്ങൾ വിവരിച്ച ശേഷം സത്യവിശ്വാസികളെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:-

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟

**《90》 ഹേ, വിശ്വസിച്ചവരേ,**

لَا تُحَرِّمُوا۟ طَيِّبَـٰتِ مَآ أَحَلَّ ٱللَّهُ لَكُمْ وَلَا تَعْتَدُوٓا۟ۚ

**നിങ്ങൾക്ക് അല്ലാഹു അനുവദനീയമാക്കിത്തന്നിട്ടുള്ളതിലെ (നല്ല) വിശിഷ്ടവസ്തുക്കളെ നിങ്ങൾ നിഷിദ്ധമാക്കരുത്; നിങ്ങൾ അതിരുവിടുകയും ചെയ്യരുത്.**

إِنَّ ٱللَّهَ لَا يُحِبُّ ٱلْمُعْتَدِينَ ﴿٩٠﴾

**നിശ്ചയമായും അല്ലാഹു, അതിരുവിടുന്നവരെ ഇഷ്ടപ്പെടുകയില്ല.**

وَكُلُوا۟ مِمَّا رَزَقَكُمُ ٱللَّهُ حَلَـٰلًا طَيِّبًا وَٱتَّقُوا۟ ٱللَّهَ ٱلَّذِىٓ أَنتُم بِهِۦ مُؤْمِنُونَ ﴿٩١﴾

**《91》 അല്ലാഹു നിങ്ങൾക്ക് നൽകിയതിൽ നിന്ന് അനുവദനീയവും വിശിഷ്ടവുമായത് നിങ്ങൾ തിന്നുകൊള്ളുകയും ചെയ്യുവിൻ. നിങ്ങൾ യാതൊരു അല്ലാഹുവിൽ വിശ്വസിക്കുന്നവരാണോ അവനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ.**

(*) راجع ص 55 وص 56 ج 2 من الجواب الصحيح لمن بدل دين المسيح لابن تيمية رح – طبع مطابع المجد التجارية

﴾90﴿ يَاأَيُّهَا الَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ لَا تُحَرِّمُوا നിങ്ങൾ ഹറാമാ(നിഷിദ്ധമാ)ക്കരുത് طَيِّبَاتِ നല്ല വസ്തുക്കളെ, വിശിഷ്ടമായവയെ مَا أَحَلَّ അനുവദനീയമാക്കിത്തന്നതിലെ اللَّهُ അല്ലാഹു لَكُمْ നിങ്ങൾക്ക് وَلَا تَعْتَدُوا നിങ്ങൾ അതിരു വിടുകയും അരുത് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يُحِبُّ ഇഷ്ടപ്പെടുകയില്ല, സ്നേഹിക്കുന്നതല്ല الْمُعْتَدِينَ അതിരുവിടുന്നവരെ ﴾91﴿ وَكُلُوا നിങ്ങൾ തിന്നുകയും ചെയ്യുവിൻ مِمَّا رَزَقَكُمُ നിങ്ങൾക്ക് നൽകിയതിൽ നിന്ന് اللَّهُ അല്ലാഹു حَلَالًا അനുവദനീയമായത് طَيِّبًا നല്ലത്, വിശിഷ്ടമായത് وَاتَّقُوا اللَّهَ അല്ലാഹുവിനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ الَّذِي യാതൊരുവനായ أَنتُم بِهِ നിങ്ങൾ അവനിൽ مُؤْمِنُونَ വിശ്വസിക്കുന്നവരാണ്

---

ക്രിസ്ത്യാനികൾ അവരുടെ വിശ്വാസങ്ങളിലും ആചാരാനുഷ്ഠാനങ്ങളിലും അതിരുകവിയുകയും, അവർക്ക് അനുവദനീയമായിരുന്ന ചില സുഖസൗകര്യങ്ങളെ പരിത്യജിച്ചു സന്യാസ ജീവിതം അനുഷ്ഠിക്കുകയും ചെയ്തു വന്നതുപോലെ സത്യവിശ്വാസികൾ ചെയ്യരുതെന്നും, അല്ലാഹു തങ്ങൾക്ക് അനുവദിച്ചു കൊടുത്ത നല്ല വസ്തുക്കളൊന്നും അവർ സ്വയം നിഷിദ്ധമാക്കിത്തീർക്കരുതെന്നും അല്ലാഹു കൽപിക്കുന്നു. നേരെമറിച്ചു അവ ഉപയോഗപ്പെടുത്തുന്നതിൽ അതിരു വിട്ടുപോകരുതെന്നും കൽപിക്കുന്നു. അല്ലാഹു അനുവദനീയമാക്കിത്തന്നവയെ ഉപയോഗിക്കാതെ സ്വയം നിഷിദ്ധമാക്കിത്തീർക്കുന്നത് അവന്റെ അനുഗ്രഹത്തിനു നേരെയുള്ള നന്ദികേടാകുന്നു. മറിച്ച് അവ അമിതമായി ഉപയോഗപ്പെടുത്തുന്നത് അക്രമവും അനീതിയുമായിരിക്കും. അനുവദിക്കപ്പെട്ട വസ്തുക്കളിൽ-അവ ഭക്ഷ്യവസ്തുക്കളാവട്ടെ, അല്ലാത്തവയാകട്ടെ-മിതത്വം പാലിക്കാതിരിക്കുന്നതും. അനുവദിക്കപ്പെടാത്ത വസ്തുക്കളെ ഉപയോഗിക്കുന്നതും-രണ്ടുംതന്നെ- അതിരു കവിയലായിരിക്കുന്നതാണ്. അനുവദനീയമായ നല്ല വസ്തുക്കൾ എന്ന് പറഞ്ഞതിന്റെ വിവക്ഷയെപ്പറ്റി അൽബക്വറഃ 168 ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുള്ളത് ഓർക്കുക.

സ്വഹാബികളിൽ പെട്ട ചില ആളുകൾ ഒരുമിച്ചുകൂടി തങ്ങളിൽ ചിലർ മേലിൽ മാംസം കഴിക്കുകയില്ലെന്നും, ചിലർ സദാ നോമ്പുപിടിക്കുമെന്നും, വേറെ ചിലർ വിവാഹം കഴിക്കുകയില്ലെന്നും, മറ്റു ചിലർ രാത്രിയിൽ ഉറങ്ങാതെ നമസ്കരിക്കുമെന്നുമൊക്കെ നിശ്ചയിക്കുകയുണ്ടായി. നബി തിരുമേനി ﷺ ആ വിവരം അറിഞ്ഞപ്പോൾ, അവരെപ്പറ്റി ആക്ഷേപിച്ചു. 'ഞാൻ മാംസം കഴിക്കുന്നു, ഞാൻ നോമ്പ് പിടിക്കുകയും പിടിക്കാതിരിക്കുകയും ചെയ്യുന്നു. ഞാൻ രാത്രി ഉറങ്ങുകയും നമസ്കരിക്കുകയും ചെയ്യുന്നു, ഞാൻ സ്ത്രീകളെ വിവാഹം കഴിക്കുന്നു, ഇതാണ് എന്റെ ചര്യ. എന്റെ ചര്യയോട് വെറുപ്പുള്ളവർ എന്റെ കൂട്ടത്തിൽപെട്ടവരല്ല'. എന്നിങ്ങിനെ അവിടുന്ന് അവരോട് പറയുകയും ചെയ്തു. ഇതുപോലെയുള്ള ചില സംഭവങ്ങളാണ് ഈ വചനങ്ങളുടെ അവതരണത്തിനു കാരണമെന്ന് പല രിവായത്തുകളിലും വന്നിരിക്കുന്നു.

لَا يُؤَاخِذُكُمُ ٱللَّهُ بِٱللَّغْوِ فِيٓ أَيْمَـٰنِكُمْ وَلَـٰكِن يُؤَاخِذُكُم بِمَا عَقَّدتُّمُ ٱلْأَيْمَـٰنَ ۖ

《92》 നിങ്ങളുടെ സത്യങ്ങളിലെ വ്യര്‍ത്ഥവാക്കു മൂലം അല്ലാഹു നിങ്ങളെ പിടികൂടുകയില്ല. പക്ഷേ, നിങ്ങള്‍ (മനഃപൂര്‍വ്വം) സത്യങ്ങളെ ഉറപ്പിക്കുന്നതുമൂലം അവന്‍ നിങ്ങളെ പിടികൂടുന്നതാണ്.

فَكَفَّـٰرَتُهُۥٓ إِطْعَامُ عَشَرَةِ مَسَـٰكِينَ مِنْ أَوْسَطِ مَا تُطْعِمُونَ أَهْلِيكُمْ أَوْ كِسْوَتُهُمْ أَوْ تَحْرِيرُ رَقَبَةٍ ۖ

അപ്പോള്‍ അതിന്റെ [അതു ലംഘിച്ചതിന്റെ] പ്രായശ്ചിത്തം, നിങ്ങള്‍ നിങ്ങളുടെ വീട്ടുകാര്‍ക്ക് ഭക്ഷിക്കുവാന്‍ കൊടുക്കാറുള്ളതിന്റെ മദ്ധ്യനിലക്കുള്ളതില്‍ നിന്ന് പത്ത് സാധുക്കള്‍ക്ക് ഭക്ഷണം കൊടുക്കലാകുന്നു; അല്ലെങ്കില്‍ അവര്‍ക്ക് വസ്ത്രം (കൊടുക്കുക); അല്ലെങ്കില്‍ ഒരു അടിമയെ സ്വതന്ത്രമാക്കുക.

فَمَن لَّمْ يَجِدْ فَصِيَامُ ثَلَـٰثَةِ أَيَّامٍ ۚ ذَٰلِكَ كَفَّـٰرَةُ أَيْمَـٰنِكُمْ إِذَا حَلَفْتُمْ ۚ

എനി വല്ലവര്‍ക്കും (അതൊന്നും) കിട്ടിയില്ലെങ്കില്‍, മൂന്നു ദിവസത്തെ നോമ്പു പിടിക്കലാണ് (വേണ്ടത്) അത്, നിങ്ങള്‍ ശപഥം ചെയ്താല്‍ നിങ്ങളുടെ സത്യ(ലംഘന)ങ്ങള്‍ക്കുള്ള പ്രായശ്ചിത്തമത്രെ.

وَٱحْفَظُوٓا۟ أَيْمَـٰنَكُمْ ۚ

നിങ്ങളുടെ സത്യങ്ങളെ നിങ്ങള്‍ കാത്തു സൂക്ഷിക്കുകയും ചെയ്യുവിന്‍.

كَذَٰلِكَ يُبَيِّنُ ٱللَّهُ لَكُمْ ءَايَـٰتِهِۦ لَعَلَّكُمْ تَشْكُرُونَ ﴿٨٩﴾

അപ്രകാരം അല്ലാഹു അവന്റെ 'ആയത്തു' [ലക്ഷ്യം]കളെ നിങ്ങള്‍ക്ക് വിവരിച്ചുതരുന്നു; നിങ്ങള്‍ നന്ദി കാണിച്ചേക്കാമല്ലോ.

---

《92》 لَا يُؤَاخِذُكُمُ നിങ്ങളെ പിടികൂടുക(പിടിച്ചു ശിക്ഷിക്കുക)യില്ല ٱللَّهُ അല്ലാഹു بِٱللَّغْوِ വ്യര്‍ത്ഥമായത് (പൊയ്‌വാക്ക്-നിരര്‍ത്ഥമായത്) മൂലം فِيٓ أَيْمَـٰنِكُمْ നിങ്ങളുടെ സത്യങ്ങളില്‍ وَلَـٰكِن എങ്കിലും يُؤَاخِذُكُم നിങ്ങളെ അവന്‍ പിടികൂടും بِمَا عَقَّدتُّمُ നിങ്ങള്‍ ഉറപ്പിക്കുന്നതുമൂലം, സ്ഥാപിച്ചു പറയുന്നതുകൊണ്ട് ٱلْأَيْمَـٰنَ സത്യങ്ങളെ فَكَفَّـٰرَتُهُۥ എന്നാല്‍ (അപ്പോള്‍) അതിന്റെ പ്രായശ്ചിത്തം إِطْعَامُ ഭക്ഷണം നല്‍കലാണ് عَشَرَةِ

പത്ത് مَسَاكِينَ സാധുക്കൾക്ക്, പാവങ്ങൾക്ക് مِنْ أَوْسَطِ മദ്ധ്യ നിലയിലുള്ളതിൽനിന്ന് مَا تُطْعِمُونَ നിങ്ങൾ ഭക്ഷണം നൽകുന്നതിൽ أَهْلِيكُمْ നിങ്ങളുടെ ആൾക്കാർക്ക് أَوْ كِسْوَتُهُمْ അല്ലെങ്കിൽ അവരുടെ ഉടുപ്പ്, അവർക്കുള്ള വസ്ത്രം (നൽകൽ) أَوْ تَحْرِيرُ അല്ലെങ്കിൽ സ്വതന്ത്രമാക്കൽ رَقَبَةٍ ഒരു അടിമയെ فَمَنْ لَمْ يَجِدْ എനി ആർക്കെങ്കിലും കിട്ടാത്തപക്ഷം, വല്ലവനും എത്തപ്പെടാതിരുന്നാൽ فَصِيَامُ എന്നാൽ നോമ്പ് പിടിക്കൽ ثَلَاثَةِ أَيَّامٍ മൂന്നു ദിവസങ്ങൾ ذَلِكَ അത് كَفَّارَةُ പ്രായശ്ചിത്തമാകുന്നു أَيْمَانِكُمْ നിങ്ങളുടെ സത്യങ്ങളുടെ إِذَا حَلَفْتُمْ നിങ്ങൾ ശപഥം (സത്യം) ചെയ്താൽ وَاحْفَظُوا നിങ്ങൾ സൂക്ഷിക്കുക(കാക്കുക)യും ചെയ്യുവിൻ أَيْمَانَكُمْ നിങ്ങളുടെ സത്യങ്ങളെ كَذَلِكَ അപ്രകാരം يُبَيِّنُ اللَّهُ അല്ലാഹു വിവരിക്കുന്നു لَكُمْ നിങ്ങൾക്ക് آيَاتِهِ അവന്റെ ആയത്തുകളെ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ വേണ്ടി تَشْكُرُونَ നിങ്ങൾ നന്ദി ചെയ്യും

---

മനഃപൂർവ്വമല്ലാതെ നാവിലൂടെ വന്നു പോകുന്ന സത്യവാചകങ്ങളുടെ പേരിൽ-അവ പാലിക്കാത്തപക്ഷം-അല്ലാഹു നടപടി എടുക്കുകയില്ല. ഉദ്ദേശ്യപൂർവ്വം ഉറപ്പിച്ചു പറയുന്ന സത്യങ്ങൾ പാലിക്കൽ നിർബന്ധമാകുന്നു. ഇല്ലാത്തപക്ഷം അതിന്റെ പേരിൽ അല്ലാഹു നടപടിയെടുക്കും. അഥവാ അത് ശിക്ഷാർഹമാകുന്നു എന്നൊക്കെയാണ് ആയത്തിന്റെ ആദ്യ ഭാഗത്തിൽ പ്രസ്താവിക്കുന്നത്. സത്യങ്ങളെ സംബന്ധിച്ച പല വിവരങ്ങളും അൽ ബകഃറഃയിൽ മുമ്പ് കഴിഞ്ഞു പോയിട്ടുണ്ട്. അതിലെ 224, 225 എന്നീ വചനങ്ങളും വ്യാഖ്യാനങ്ങളും നോക്കുക. വ്യർത്ഥമായ വാക്ക് (اللغو) കൊണ്ടുള്ള വിവക്ഷ എന്താണെന്നും അവിടെ വിവരിച്ചിട്ടുണ്ട്.

ഇന്നപ്രകാരം ചെയ്തുകൊള്ളാം, അല്ലെങ്കിൽ ചെയ്യുകയില്ല എന്ന് ഒരാൾ സത്യം ചെയ്തു പറഞ്ഞാൽ, അത് നിറവേറ്റൽ അയാളുടെ കടമയായിത്തീരുന്നു. എങ്കിലും ആ സത്യം മൂലം വല്ല സൽക്കാര്യത്തിനും തടസ്സം നേരിടുന്ന പക്ഷം, പ്രായശ്ചിത്തം (كفارة) നൽകിക്കൊണ്ട് അതിൽ നിന്ന് മടങ്ങേണ്ടതാകുന്നു. ഇതിനെപ്പറ്റി സൂറത്തുൽ ബകഃറഃയിൽ മുമ്പ് വിവരിച്ചിട്ടുള്ളതാണ്. ഏത് കാരണത്താലായാലും സത്യം ലംഘിക്കുന്നവർ അതിന് പ്രായശ്ചിത്തം നൽകേണ്ടതുണ്ടെന്നും ആ പ്രായശ്ചിത്തം എപ്രകാരമാണെന്നുമാണ് പിന്നീടുള്ള വാക്യങ്ങളിൽ അല്ലാഹു പ്രസ്താവിക്കുന്നത്. പത്തു സാധുക്കൾക്ക് ഭക്ഷണം കൊടുക്കുക, അല്ലെങ്കിൽ പത്തു സാധുക്കൾക്ക് വസ്ത്രം നൽകുക, അല്ലെങ്കിൽ ഒരു അടിമയെ മോചിപ്പിച്ചു വിടുക. ഇതാണ് സത്യം പിഴച്ചാലുള്ള പ്രായശ്ചിത്തം. ഇവയിൽ ആദ്യം പറഞ്ഞ ചിലത് പിന്നീട് പറഞ്ഞതിനെക്കാൾ ലാഘവം കൂടിയതാണെങ്കിലും മൂന്നിൽ ഏതെങ്കിലും ഒന്നു മാത്രമേ നിർബന്ധമുള്ളൂ. ഒന്നും സാധിക്കാതെ വന്നാൽ മൂന്നു ദിവസം നോമ്പ് നോൽക്കൽ നിർബന്ധമാകുന്നു.

നിങ്ങൾ നിങ്ങളുടെ കുടുംബങ്ങൾക്ക് നൽകുന്ന മദ്ധ്യനിലയിലുള്ള ഭക്ഷണത്തിൽ നിന്നായിരിക്കണം സാധുക്കൾക്ക് ഭക്ഷണം നൽകുന്നത് എന്ന് അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. അതതു സ്ഥലങ്ങളിൽ പൊതുജന മദ്ധ്യെ സാധാരണ ഉപയോഗിക്കപ്പെട്ടു

വരുന്ന ഭക്ഷണപദാർത്ഥമാണ് ഇതുകൊണ്ടുദ്ദേശ്യം. എന്നാൽ, ഓരോരുത്തർക്കും നൽകേണ്ടുന്ന ഭക്ഷ്യപദാർത്ഥത്തിന്റെ അളവ് എത്രയെന്നും വസ്ത്രം ഏതൊക്കെ-അല്ലെങ്കിൽ എത്രയൊക്കെ-യെന്നും ഇവിടെ പ്രസ്താവിക്കപ്പെട്ടിട്ടില്ല. അതുകൊണ്ട് ഈ വിഷയത്തിൽ പണ്ഡിതന്മാർക്കിടയിൽ അഭിപ്രായവ്യത്യാസം കാണാം. (വിശദവിവരങ്ങൾക്ക് യഥാസ്ഥാനങ്ങളെ സമീപിക്കേണ്ടതാകുന്നു). കഴിയുന്നതും കൂടുതൽ നന്നാക്കിയും പൂർണമായ തോതിലും ഓരോന്നും നൽകലാണ് ഏറ്റവും ഉത്തമമെന്ന് പറയേണ്ടതില്ലല്ലോ. അത്യാവശ്യ സന്ദർഭം നേരിടുമ്പോൾ മാത്രം സത്യം ചെയ്യുക, ഏതെങ്കിലും തിന്മക്ക് കാരണമാകുന്ന വിധത്തിലോ, നന്മക്ക് തടസ്സം നേരിടാവുന്ന വിധത്തിലോ സത്യം ചെയ്യാതിരിക്കുക, സത്യം ചെയ്തശേഷം അതിനെ അവഗണിക്കാതെ കർശനമായി പാലിക്കുക, ലംഘിച്ചു പോയെങ്കിൽ ഉടനടി പ്രായശ്ചിത്തം നിറവേറ്റുക എന്നിവയെല്ലാം ഉൾപ്പെടുന്ന ഒരു കല്പനയാണ് നിങ്ങളുടെ സത്യങ്ങളെ നിങ്ങൾ കാത്തുസൂക്ഷിക്കുവിൻ ( وَاحْفَظُوٓا أَيْمَانَكُمْ ) എന്ന വാക്യം.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ إِنَّمَا ٱلْخَمْرُ وَٱلْمَيْسِرُ وَٱلْأَنصَابُ وَٱلْأَزْلَٰمُ رِجْسٌ مِّنْ عَمَلِ ٱلشَّيْطَٰنِ فَٱجْتَنِبُوهُ لَعَلَّكُمْ تُفْلِحُونَ ﴿٩٣﴾

**﴾93﴿ ഹേ, വിശ്വസിച്ചവരേ,**

**നിശ്ചയമായും കള്ളും, 'മൈസിറും' [ചൂതാട്ടവും], ബലി പീഠങ്ങളും (അഥവാ പ്രതിഷ്ഠകളും), അമ്പുകോലുകളും പിശാചിന്റെ പ്രവർത്തനത്തിൽപെട്ട മ്ലേച്ഛം മാത്രമാകുന്നു.**

**അതിനാൽ നിങ്ങളത് വർജ്ജിക്കുവിൻ-നിങ്ങൾ വിജയം പ്രാപിച്ചേക്കാം.**

إِنَّمَا يُرِيدُ ٱلشَّيْطَٰنُ أَن يُوقِعَ بَيْنَكُمُ ٱلْعَدَٰوَةَ وَٱلْبَغْضَآءَ فِى ٱلْخَمْرِ وَٱلْمَيْسِرِ وَيَصُدَّكُمْ عَن ذِكْرِ ٱللَّهِ وَعَنِ ٱلصَّلَوٰةِ ۖ فَهَلْ أَنتُم مُّنتَهُونَ ﴿٩٤﴾

**﴾94﴿ നിശ്ചയമായും പിശാച് ഉദ്ദേശിക്കുക തന്നെ ചെയ്യുന്നു: കള്ളിലൂടെയും, 'മൈസിറി' [ചൂതാട്ടത്തി]ലൂടെയും നിങ്ങൾക്കിടയിൽ ശത്രുതയും വിദ്വേഷവും ഉണ്ടാക്കുവാനും; അല്ലാഹുവിനെ ഓർക്കുന്നതിൽ നിന്നും, നമസ്കാരത്തിൽ നിന്നും നിങ്ങളെ തടയുവാനും. ആകയാൽ, നിങ്ങൾ വിരമിക്കുന്നവരാണോ?! [വിരമിക്കുവാൻ തയ്യാറുണ്ടോ?!]**

---

﴾93﴿ يَاأَيُّهَا الَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ إِنَّمَا الْخَمْرُ നിശ്ചയമായും (തന്നെ-മാത്രം) കള്ള് (മദ്യം) وَالْمَيْسِرُ മയ്സിറും (ചൂതാട്ടവും) وَالأَنْصَابُ ബലിപീഠങ്ങളും, പ്രതിഷ്ഠ

مِنْ عَمَلِ കളും وَالأَزْلاَمُ അമ്പുകോലുകളും رِجْسٌ മ്ലേച്ഛം (തന്നെ-മാത്രം)ആകുന്നു പ്രവർത്തനത്തിൽ പെട്ട الشَّيْطَانِ പിശാചിന്റെ فَاجْتَنِبُوهُ അതിനാൽ അതിനെ നിങ്ങൾ വർജ്ജിക്കുവിൻ, വെടിയുവിൻ لَعَلَّكُمْ നിങ്ങളായേക്കാം تُفْلِحُونَ നിങ്ങൾ വിജയം പ്രാപിക്കും ﴾94﴿ إِنَّمَا يُرِيدُ നിശ്ചയമായും ഉദ്ദേശിക്കുകതന്നെ (മാത്രം) ചെയ്യുന്നു الشَّيْطَانُ പിശാച് أَنْ يُوقِعَ ഉണ്ടാക്കുവാൻ (തന്നെ-മാത്രം) بَيْنَكُمُ നിങ്ങൾക്കിടയിൽ الْعَدَاوَةَ ശത്രുത وَالْبَغْضَاءَ വിദ്വേഷവും فِي الْخَمْرِ കള്ളിൽ (കള്ളിലൂടെ) وَالْمَيْسِرِ മൈസിറിലും وَيَصُدَّكُمْ നിങ്ങളെ തടയു(തടുക്കു)വാനും عَنْ ذِكْرِ اللَّهِ അല്ലാഹുവിനെ ഓർമിക്കുന്നതിൽ നിന്ന് وَعَنِ الصَّلاَةِ നമസ്കാരത്തിൽ നിന്നും فَهَلْ أَنْتُمْ എന്നാൽ (അതിനാൽ) നിങ്ങൾ ആകുന്നുവോ مُنْتَهُونَ വിരമിക്കുന്നവർ

---

الخمر (കള്ള്) എന്നാൽ ലഹരിയുണ്ടാക്കുന്ന എല്ലാ പാനീയങ്ങളുമാണ് ഉദ്ദേശ്യമെന്നും الميسر(ചൂതാട്ടം) എന്ന വാക്കിൽ, എളുപ്പമാർഗത്തിലൂടെ-വെറും ഭാഗ്യമെന്ന നിലക്ക്-ധനം സമ്പാദിക്കുവാൻ ഉതകുന്ന പന്തയങ്ങൾ, ഷോടതികൾ മുതലായവയും, എല്ലാതരം ചൂതുകളികളും ഉൾപ്പെടുമെന്നും അൽബക്വറഃ 219-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നാം ചൂണ്ടിക്കാട്ടുകയുണ്ടായിട്ടുണ്ട്. انصاب (ബലിപീഠങ്ങൾ) എന്ന വാക്ക് نصب (നുസ്വബ്)ന്റെ ബഹുവചനമാണ്. ബിംബങ്ങൾക്ക് ബലിയർപ്പിക്കപ്പെടുന്ന മൃഗങ്ങളെ അറുക്കുവാൻ വേണ്ടി പ്രതിഷ്ഠിക്കപ്പെടുന്ന കല്ലുകളാണ് അത്കൊണ്ട് വിവക്ഷയെന്നും, ഭാഗ്യനിർഭാഗ്യങ്ങളും ഓഹരികളും നിജപ്പെടുത്താൻ വേണ്ടി പ്രത്യേക രൂപത്തിൽ അടയാളപ്പെടുത്തപ്പെട്ടിട്ടുള്ള ഒരുതരം അമ്പുകോലുകളാണ് ازلام കൊണ്ടു വിവക്ഷയെന്നും ഈ സൂറത്തിലെ 4-ാം വചനത്തിന്റെ വ്യാഖ്യാനത്തിലും വിവരിച്ചിട്ടുണ്ട്. കൂടുതൽ വിവരം അവിടങ്ങളിൽ നോക്കുക. ആരാധനാകർമങ്ങൾക്കായി പ്രതിഷ്ഠിക്കപ്പെടുന്ന എല്ലാതരം പ്രതിഷ്ഠകൾക്കും انصاب എന്ന് പറയപ്പെടുമെന്ന് ക്വുർആൻ വ്യാഖ്യാതാക്കളിൽ ഒരു പക്ഷത്തിന് അഭിപ്രായമുണ്ട്.

കള്ളിന്റെ നിരോധം മൂന്നു ഘട്ടങ്ങളിലായിട്ടാണ് നടപ്പാക്കപ്പെട്ടതെന്ന് പല ഹദീഥുകളിൽ നിന്നും വ്യക്തമാകുന്നു. ഭക്ഷണസാധനം കണക്കെ ചിരകാലമായി കള്ള് കുടിക്കു അറബികളിൽ സർവ്വത്ര പ്രചാരം സിദ്ധിച്ചിട്ടുണ്ടായിരുന്നതുകൊണ്ട് ഒറ്റയടിക്ക് അത് നിശ്ശേഷം നിരോധിക്കുന്ന പക്ഷം, അതവർക്ക് വളരെ വിഷമമായി അനുഭവപ്പെടുമല്ലോ. അതുകൊണ്ട് ആദ്യം സൂ:അൽബക്വറഃയിലെ يَسْأَلُونَكَ عَنِ الْخَمْرِ وَالْمَيْسِرِ.... (കള്ളിനെയും ചൂതാട്ടത്തെയും സംബന്ധിച്ചു അവർ നിന്നോട് ചോദിക്കും......) എന്ന 219-ാം വചനം അവതരിച്ചു. ആ രണ്ടിലും വലിയ കുറ്റമുണ്ടെന്നും, അതേ സമയത്ത് ചില പ്രയോജനങ്ങളും അവയിൽ അടങ്ങിയിട്ടുണ്ടെന്നും, എങ്കിലും കുറ്റത്തിന്റെ ഭാഗമാണ് മികച്ചു നിൽക്കുന്നതെന്നും അറിയിച്ചുകൊണ്ട് ആ വചനം മുഖേന അല്ലാഹു അവരെ അതിൽ നിരുൽസാഹപ്പെടുത്തി. പിന്നീട് സൂ: നിസാഇലെ لاَ تَقْرَبُوا الصَّلاَةَ وَأَنْتُمْ سُكَارَى... (നിങ്ങൾ ലഹരി ബാധിതരായിക്കൊണ്ട് നമസ്കാരത്തെ സമീപിക്കരുത്.) എന്നു തുട

ങ്ങുന്ന 43-ാം വചനം അവതരിക്കുകയും, ഭാഗികമായ നിരോധം ഏർപ്പെടുത്തുകയും ചെയ്തു. ബലിപീഠങ്ങളിൽ വെച്ച് അറുക്കപ്പെട്ടവയും, അമ്പുകോലുകൾ വഴി ഭാഗ്യം നോക്കലും ഈ സൂറത്തിലെ 4-ാം വചനം മുഖേന നിഷിദ്ധമാക്കുകയും ചെയ്തു. ഇപ്പോൾ, ഈ വചനത്തിൽ പ്രസ്തുത നാലും-കള്ളും, ചൂതാട്ടവും, ബലിപീഠങ്ങളും, അമ്പുകോലുകളും-കർശനമായി വിരോധിക്കപ്പെട്ടിരിക്കുകയാണ്.

ഇവ നാലും പിശാചിന്റെ പ്രവർത്തനങ്ങളാണ് എന്നും, വഷളും, നീചവുമായ ഏർപ്പാടുകളാണെന്നും, കള്ളിനെയും ചൂതാട്ടത്തെയും സംബന്ധിച്ചിടത്തോളം അതിനു പുറമെ, അത് രണ്ടും മനുഷ്യൻ തമ്മതമ്മിൽ ശത്രുതയും വിദ്വേഷവും ഉണ്ടാക്കിത്തീർക്കുവാനുള്ള പൈശാചിക പ്രേരണകളാണെന്നും, അല്ലാഹുവിനെക്കുറിച്ചുള്ള ഓർമയും ബോധവും നശിപ്പിക്കുന്നതാണെന്നും, നമസ്കാരത്തെക്കുറിച്ചു ശ്രദ്ധയില്ലാതാക്കുന്നതാണെന്നും പ്രത്യേകം ചൂണ്ടിക്കാട്ടിയിരിക്കുന്നു. അഥവാ ഇവയെല്ലാം വിരോധിച്ചുകൊണ്ടുള്ള വിധി പുറപ്പെടുവിക്കുന്നതോടൊപ്പം ആ വിധിയിലടങ്ങിയ തത്വങ്ങളുംകൂടി അല്ലാഹു വിവരിച്ചു തന്നിരിക്കുന്നു. എന്തെങ്കിലും പ്രതിഫലം നിശ്ചയിച്ചുകൊണ്ടുള്ള ചൂതാട്ടങ്ങൾ മാത്രമെ നിരോധത്തിനു വിധേയമാകുകയുള്ളൂവെന്നു ചിലർ ധരിക്കാറുള്ളത് ശരിയല്ലെന്ന് ഈ വിധിന്യായങ്ങളിൽ നിന്നു മനസ്സിലാക്കാം. കള്ളുകൊണ്ടും, ചൂതാട്ടംകൊണ്ടും ജനമദ്ധ്യേ നടമാടിക്കൊണ്ടിരിക്കുന്ന അനർത്ഥങ്ങളും തോന്നിയവാസങ്ങളും എല്ലാവർക്കും അറിയാവുന്നതാണല്ലോ.

ഇത്രയെല്ലാം പ്രസ്താവിച്ചു കഴിഞ്ഞ ശേഷം അല്ലാഹു സത്യവിശ്വാസികളോട് ചോദിക്കുന്നു: കാര്യം ഇങ്ങിനെയെല്ലാമായിരിക്കെ, നിങ്ങൾ വിരമിക്കുവാൻ തയ്യാറുണ്ടോ? (فَهَلْ أَنتُم مُّنتَهُونَ) എന്ന്! ഈ ചോദ്യത്തിന്റെ ഗൗരവം ഒന്നാലോചിച്ചു നോക്കുക! സത്യവിശ്വാസത്തിന്റെ കണികപോലും ഹൃദയത്തിലുള്ള ഒരാൾക്ക് ഞാൻ തയ്യാറില്ല, എന്ന് പറയുവാൻ ധൈര്യം വരുമോ?! അതിനു അവന്റെ നാവ് അനങ്ങുമോ! നിശ്ചയമായും ഇല്ല. ഈ വചനം അവതരിച്ചപ്പോൾ അതുവരേക്കും കള്ളുകുടി നിറുത്തൽ ചെയ്തിട്ടില്ലാത്ത ചില സ്വഹാബികൾ ഉച്ചൈസ്തരം പ്രഖ്യാപിച്ചു: انتهينا انتهينا (ഞങ്ങൾ വിരമിച്ചു! വിരമിച്ചു!)

പല മാർഗങ്ങളിലൂടെയും നിവേദനം ചെയ്യപ്പെട്ട ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു: അനസ് (റ) പറയുകയാണ്: ഞാൻ അബൂത്വൽഹാ (റ)യുടെ വീട്ടിൽ (*) ആളുകൾക്ക് കള്ളു കൊടുക്കുന്നവനായിരുന്നു. അബൂഉബൈദഃ, ഉബയ്യുബ്നു കഅ്ബ്, സുഹൈലുബ്നു ബൈദ്വാഉ് (റ) മുതലായവർക്ക് ഞാൻ കള്ളുകൊടുത്തു കൊണ്ടിരിക്കുകയാണ്. അവർക്കു ലഹരി പിടിപെട്ട് തുടങ്ങിയിരുന്നു. ആ സന്ദർഭത്തിൽ മുസ്‌ലിംകളിൽപെട്ട ഒരാൾ വന്നിട്ടു പറഞ്ഞു: 'കള്ള് ഹറാമാക്കപ്പെട്ടത് നിങ്ങൾ അറിഞ്ഞിട്ടില്ലേ? മദീനായിലെ തെരുവുകളിൽ കള്ളുകളെല്ലാം ഒഴുകിക്കഴിഞ്ഞിരിക്കുന്നു'. അബൂത്വൽഹ (റ) പറഞ്ഞു: 'അനസേ, പാത്രത്തിൽ ശേഷിപ്പുള്ള കള്ളെല്ലാം ചിന്തിക്കളയുക'. അല്ലാഹുവിനെത്തന്നെയാണ! പിന്നീട് ആരും കുടിച്ചില്ല. ശേഷിപ്പുള്ളതൊക്കെ തെരുവിൽ ചിന്തിക്കളഞ്ഞു. അക്കാലത്ത് അവിടെ കാരക്കയിൽ നിന്നു നിർമിക്കപ്പെടുന്ന കള്ളായിരുന്നു ഉണ്ടായിരുന്നത്. ഈ അവസരത്തിൽ ചില ആളുകൾ പറയുകയുണ്ടായി:

***(*) അനസുബ്നു മാലിക് (റ)ന്റെ മാതാവിനെ വിവാഹം കഴിച്ചിരുന്ന ആളും ഒരു കള്ള് വ്യാപാരിയും ആയിരുന്നു അബൂത്വൽഹത്തൽ അൻസ്വാരീ (റ).***

'ഇന്ന ആളും, ഇന്ന ആളും (യുദ്ധത്തിൽ) കൊല്ലപ്പെട്ടിട്ടുണ്ടല്ലോ. അവരുടെ വയറ്റിൽ കള്ളുണ്ടായിരുന്നുവല്ലോ. (അവർക്ക് കുറ്റം ഉണ്ടാകുകയില്ലേ?)' ഇതു സംബന്ധിച്ച് لَيْسَ عَلَى الَّذِينَ آمَنُوا... എന്നുള്ള (അടുത്ത 96-ാമത്തെ) വചനം അവതരിക്കയുണ്ടായി. (അ; ബു; മു.)

കള്ള് കുടിക്കുന്നവരെയും, കുടിപ്പിക്കുന്നവരെയും, വിൽക്കുന്നവരെയും, വാങ്ങുന്നവരെയും വാറ്റുന്നവരെയും വാറ്റിക്കുന്നവരെയും കൊണ്ടു പോകുന്നവരെയും ആർക്കുവേണ്ടി കൊണ്ടുപോകുന്നുവോ അവരെയും, അതിന്റെ വില ഉപയോഗിക്കുന്നവരെയും റസൂൽ ﷺ ശപിച്ചിരിക്കുന്നുവെന്ന് ഇബ്നു ഉമർ (റ) പ്രസ്താവിച്ചതായി ഒരു ഹദീഥിൽ വന്നിരിക്കുന്നു. (അ). മറ്റൊരു ഹദീഥിൽ നബി ﷺ പറഞ്ഞതായി അദ്ദേഹം ഉദ്ധരിക്കുന്നു: 'എല്ലാ ലഹരിയുണ്ടാക്കുന്നതും കള്ളാണ്; ലഹരിയുണ്ടാക്കുന്നതെല്ലാം ഹറാമാകുന്നു. ഒരാൾ കള്ള് കുടിച്ചിട്ട് അതിൽ നിന്ന് ഖേദിച്ചു മടങ്ങാതെ മരണപ്പെടുന്ന പക്ഷം അവൻ പരലോകത്ത് (സ്വർഗത്തിൽ) അതു കുടിക്കുകയില്ല' (ബു; മു). ഒരിക്കൽ ഉമർ (റ) നബി ﷺയുടെ മിമ്പറിൽ (പ്രസംഗ പീഠത്തിൽ) കയറി ചെയ്ത പ്രസംഗത്തിൽ ഇങ്ങിനെ പറഞ്ഞു: 'കള്ളിനെ നിഷിദ്ധമാക്കിക്കൊണ്ട് ക്വുർആൻ അവതരിച്ചിരിക്കുന്നു. അഞ്ചു വസ്തുക്കളിൽ നിന്നാണ് കള്ള് ഉണ്ടാക്കപ്പെടുന്നത്. മുന്തിരിയും, കാരക്കയും, തേനും, ഗോതമ്പും, യവവും. കള്ള് എന്നാൽ ബുദ്ധിയെ മൂടിക്കളയുന്ന (ലഹരിയുണ്ടാക്കുന്ന)തെല്ലാം തന്നെയാകുന്നു' (ബു). ലഹരിയുണ്ടാക്കുന്ന പാനീയം എന്നല്ലാതെ, മുന്തിരിക്കള്ള് എന്നോ മറ്റോ തരവ്യത്യാസം കള്ളിൽ പരിഗണിക്കപ്പെടുകയില്ലെന്നത്രെ ഉമർ (റ) പറഞ്ഞതിന്റെ താൽപര്യം. ആയത്തിൽ ഉപയോഗിച്ച വാക്ക് خمر (ഖംറ്) എന്നാണല്ലോ. ആ വാക്ക് അക്കാലത്ത് അധികവും ഉപയോഗിച്ചിരുന്നത് മുന്തിരിക്കള്ളിനായിരുന്നു. മറ്റുള്ള കള്ളുകൾക്ക് **فضيخ** (ഫദ്വീഖ്) എന്നും പറഞ്ഞു വന്നിരുന്നു. അതാണ് ഉമർ (റ) അങ്ങിനെ പറയുവാൻ കാരണം.

പല പ്രദേശങ്ങളിൽ നിന്നുമുള്ള നിവേദക സംഘങ്ങൾ നബി ﷺയുടെ അടുക്കൽ വന്നു ഇസ്‌ലാമിനെക്കുറിച്ചു പഠിച്ചുപോയിരുന്നുവല്ലോ. അബ്ദുൽ ക്വൈസ് ഗോത്രത്തിന്റെ നിവേദക സംഘവും അവയിൽ ഒന്നായിരുന്നു. അവർക്ക് നബി ﷺ പലതും പഠിപ്പിച്ച കൂട്ടത്തിൽ കള്ളിന്റെ പാത്രങ്ങൾപോലും വർജ്ജിക്കുവാൻ ഉപദേശിക്കുകയുണ്ടായി. അപ്പോൾ, അവരുടെ സംഘത്തിൽ ഏറ്റവും ചെറുപ്പക്കാരനും ബുദ്ധിമാനുമായിരുന്ന അശജ്ജ് ( **عبد الله بن عوف الاشبح رضـ** ) അൽപമൊന്ന് കൈകൊണ്ട് ആംഗ്യം കാണിച്ചുകൊണ്ട് നബി ﷺയോട് ചോദിച്ചു: 'റസൂലേ, ഞങ്ങളുടെ നാട് ഒരു പരുക്കനും കാലാവസ്ഥ ഗുണമില്ലാത്തതുമാണ്. ഞങ്ങൾക്ക് ഈ പാനീയം കുടിക്കാത്തപക്ഷം വയറു തടിക്കുന്നതാണ്. അതുകൊണ്ട് ഞങ്ങൾക്ക് ഇത്രകണ്ടു കുടിക്കുവാൻ അനുവദിച്ചു കൂടേ?' അപ്പോൾ തിരുമേനി അവിടുത്തെ രണ്ടു കൈപത്തികൾ കാട്ടിക്കൊണ്ട് 'ഞാൻ തനിക്ക് ഇത്രത്തോളം കുടിക്കുവാൻ അനുവദിച്ചാൽ താൻ ഇത്രത്തോളം കുടിച്ചേക്കും' എന്നു പറഞ്ഞ് രണ്ടു കൈകളും നീട്ടി അകറ്റിക്കാണിക്കുകയുണ്ടായി. തിരുമേനി തുടർന്നു: 'അങ്ങനെ, ഒരാൾ കുടിച്ചു ലഹരി പിടിച്ചാൽ അവൻ തന്റെ പിതൃവ്യപുത്രന്റെ (സഹോദരന്റെ) നേരെ എഴുന്നേറ്റ് വാളുകൊണ്ട് വെട്ടുകയും ചെയ്യും', പല ചരിത്ര ഗ്രന്ഥങ്ങളിലും ഹദീഥ് ഗ്രന്ഥങ്ങളിലും കാണാവുന്ന ഒരു സംഭവമാണിത്.

കള്ളുണ്ടാക്കുന്ന ഒരാളായിരുന്നു ത്വാരിക്വ്ബ്നു സുവൈദിൻ ജുഅഫീ (റ). അദ്ദേഹത്തോട് നബി ﷺ അത് വിരോധിച്ചപ്പോൾ, ഞാനതു മരുന്നിന്നായിട്ടാണ് ഉണ്ടാക്കാറുള്ളതെന്ന് അദ്ദേഹം പറഞ്ഞു. തിരുമേനിയുടെ മറുപടി ഇതായിരുന്നു: 'അത് മരുന്നല്ല; എങ്കിലും രോഗമാണ്.' (അ; മു; ദാ) കള്ള് മനുഷ്യന്റെ ആരോഗ്യത്തിന് ദോഷകരമാണെന്നു പൊതുവെ എല്ലാവർക്കും അറിയാവുന്നതാണല്ലോ.

കള്ള് കുടിക്കുന്നവരുടെ മേൽ സ്വീകരിക്കപ്പെടേണ്ടുന്ന ഒരു പ്രത്യേക ശിക്ഷാനിയമം (حد) ക്വുർആൻ കൊണ്ടോ മറ്റോ സ്ഥാപിതമായിട്ടില്ല. എങ്കിലും ഭരണകർത്താവിന്റെ യുക്തമനുസരിച്ച് തക്കതായ വല്ല ശിക്ഷയും (تعزير) നൽകേണ്ടതാണ് എന്നത്രെ നബി ﷺയുടെ സുന്നത്തിൽനിന്ന് അറിയപ്പെടുന്നത്. നബി ﷺയുടെ കാലത്ത് നാൽപത് അടിയാണ് കള്ള് കുടിച്ചവർക്ക് നൽകപ്പെട്ടിരുന്ന ശിക്ഷ. (ബു. മു). അബൂബക്ർ (റ)ന്റെ ഖിലാഫത്തു കാലത്തും ഉമർ (റ) ന്റെ ഖിലാഫത്തിന്റെ ആദ്യകാലങ്ങളിലും അങ്ങിനെത്തന്നെയായിരുന്നു. പിന്നീട് ജനങ്ങളിൽ കുടി അധികമായെന്ന് കണ്ടപ്പോൾ, ഉമർ (റ) എൺപത് അടിവീതം ശിക്ഷ നൽകി (ബു.)

وَأَطِيعُوا۟ ٱللَّهَ وَأَطِيعُوا۟ ٱلرَّسُولَ وَٱحْذَرُوا۟ ۚ

**﴾95﴿ നിങ്ങൾ അല്ലാഹുവിനെ അനുസരിക്കുവിൻ; റസൂലിനെയും അനുസരിക്കുവിൻ; (അനുസരണക്കേട്) കാത്തുകൊള്ളുകയും ചെയ്യുവിൻ**

فَإِن تَوَلَّيْتُمْ فَٱعْلَمُوٓا۟ أَنَّمَا عَلَىٰ رَسُولِنَا ٱلْبَلَٰغُ ٱلْمُبِينُ ﴿٩٥﴾

**എനി, നിങ്ങൾ തിരിഞ്ഞു കളയുകയാണെങ്കിൽ, നിങ്ങൾ അറിഞ്ഞു കൊള്ളണം: നമ്മുടെ റസൂലിന്റെ മേൽ വ്യക്തമായ പ്രബോധനം മാത്രമാണ് (ബാധ്യത) ഉള്ളതെന്ന്.**

لَيْسَ عَلَى ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ جُنَاحٌ فِيمَا طَعِمُوٓا۟ إِذَا مَا ٱتَّقَوا۟ وَّءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ ثُمَّ ٱتَّقَوا۟ وَّءَامَنُوا۟ ثُمَّ ٱتَّقَوا۟ وَّأَحْسَنُوا۟ ۗ

**﴾96﴿ വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരുടെ മേൽ അവർ (മുമ്പ്) ഭക്ഷിച്ചതിൽ കുറ്റമില്ല; അവർ സൂക്ഷിക്കുകയും, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും, പിന്നെയും സൂക്ഷിക്കുകയും വിശ്വസിക്കുകയും പിന്നെയും സൂക്ഷിക്കുകയും സുകൃതം ചെയ്യുകയും ചെയ്താൽ.**

وَٱللَّهُ يُحِبُّ ٱلْمُحْسِنِينَ ﴿٩٦﴾

**അല്ലാഹു സുകൃതം ചെയ്യുന്നവരെ ഇഷ്ടപ്പെടുകയും ചെയ്യുന്നു**

﴾95﴿ وَأَطِيعُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ അനുസരിക്കുകയും ചെയ്യുവിൻ وَأَطِيعُوا الرَّسُولَ റസൂലിനെയും നിങ്ങൾ അനുസരിക്കുവിൻ وَاحْذَرُوا നിങ്ങൾ കാത്തു കൊള്ളുക (ജാഗ്രത വെക്കുക)യും ചെയ്യുക فَإِن تَوَلَّيْتُمْ എനി നിങ്ങൾ തിരിഞ്ഞുകള ഞ്ഞെങ്കിൽ فَاعْلَمُوا നിങ്ങൾ അറിയുവിൻ أَنَّمَا മാത്രമെന്ന്, നിശ്ചയമായും എന്ന് عَلَىٰ رَسُولِنَا നമ്മുടെ റസൂലിന്റെ മേൽ (ഉള്ളത്) الْبَلَاغُ പ്രബോധനം, എത്തിക്കൽ (മാ ത്രമാണെന്ന്) الْمُبِينُ പ്രത്യക്ഷമായ, വ്യക്തമായ ﴾96﴿ لَيْسَ ഇല്ല عَلَى الَّذِينَ യാതൊരുവ രുടെ മേൽ آمَنُوا വിശ്വസിച്ച وَعَمِلُوا പ്രവർത്തിക്കുകയും ചെയ്ത الصَّالِحَاتِ സൽകർമ ങ്ങൾ جُنَاحٌ കുറ്റം, തെറ്റ് فِيمَا طَعِمُوا അവർ ഭക്ഷിച്ചതിൽ إِذَا مَا اتَّقَوْا അവർ സൂക്ഷി ച്ചാൽ وَآمَنُوا അവർ വിശ്വസിക്കുകയും وَعَمِلُوا അവർ പ്രവർത്തിക്കുകയും الصَّالِحَاتِ സൽക്കർമങ്ങളെ ثُمَّ اتَّقَوْا പിന്നെയും അവർ സൂക്ഷിച്ചു وَآمَنُوا അവർ വിശ്വസിക്കു കയും ചെയ്തു ثُمَّ اتَّقَوْا പിന്നെയും അവർ സൂക്ഷിച്ചു وَأَحْسَنُوا അവർ നന്മ (സുകൃ തം) പ്രവർത്തിക്കുകയും وَاللَّهُ അല്ലാഹു, അല്ലാഹുവാകട്ടെ يُحِبُّ സ്നേഹിക്കുന്നു, ഇഷ്ടപ്പെടുന്നു الْمُحْسِنِينَ നന്മ (സുകൃതം) ചെയ്യുന്നവരെ

---

കഴിഞ്ഞ വചനത്തിൽ കള്ള് തുടങ്ങിയ വസ്തുക്കളെ കർശനമായി നിരോധിച്ച ശേഷം, അതിനെത്തുടർന്ന് അല്ലാഹുവിന്റെയും റസൂലിന്റെയും കൽപനകൾ അനു സരിക്കണമെന്നും, അനുസരിക്കാതെ തിരിഞ്ഞുകളയുന്നപക്ഷം അതിന്റെ ഭവിഷ്യത്തി നെപ്പറ്റി ജാഗരൂകരായിരുന്നുകൊള്ളണമെന്നും, അല്ലാഹുവിന്റെ സന്ദേശങ്ങൾ ജന ങ്ങൾക്ക് എത്തിച്ചുകൊടുക്കുകയല്ലാതെ-അവരെ അനുസരിപ്പിക്കുക-റസൂലിനു ചുമ തലയില്ലെന്നും ആദ്യത്തെതിനു മുമ്പ് അവ ഉപയോഗിച്ചവർക്ക് അതിന്റെ പേരിൽ കുറ്റ മൊന്നും ഇല്ലെന്നും രണ്ടാമത്തെ വചനത്തിൽ അറിയിക്കുന്നു. മുമ്പ് കള്ള് കുടിച്ചി രുന്ന സത്യവിശ്വാസികളിൽ ചിലർ ഈ കൽപന വരും മുമ്പ് മരണമടഞ്ഞുപോയപ്പോൾ അവർ അത് നിമിത്തം കുറ്റക്കാരായിത്തീരുമോ എന്നു ചിലർക്ക് സംശയമുണ്ടായെന്ന് മേലെ ഉദ്ധരിച്ച അനസ് (റ)ന്റെ ഹദീഥിൽ കണ്ടുവല്ലോ. അങ്ങനെയുള്ള സംശയ ങ്ങൾക്കും മറുപടി കൂടിയാണിത്. അവർ സൂക്ഷിക്കുകയും വിശ്വസിക്കുകയും സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ( إِذَا مَا اتَّقَوْا وَآمَنُوا وَعَمِلُوا... ) എന്ന് തുടങ്ങിയ വാക്യങ്ങളുടെയും സാരം ഇതാണ്; അവർ ശരിക്കും സത്യവിശ്വാസികളും, സൽകർമ ങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവരും, അല്ലാഹുവിന്റെ വിധി വിലക്കുകളെ സൂക്ഷിച്ചു പോരുന്നവരും ആയിരിക്കുകയും, വീണ്ടും വീണ്ടും അതേ നിലയിൽ തന്നെ-അവസാനം വരെ- തുടർന്നുപോരുകയും ചെയ്താൽ അവർക്ക് ഒരു കുറ്റവും വരാനില്ല. അവർ സുകൃതവാന്മാരായിരിക്കും. അങ്ങിനെയുള്ളവർ അല്ലാഹുവിന്റെ സ്നേഹത്തിന് പാത്ര മായിരിക്കുന്നതുമാണ്.

## വിഭാഗം - 13

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَيَبْلُوَنَّكُمُ ٱللَّهُ بِشَىْءٍ مِّنَ ٱلصَّيْدِ تَنَالُهُۥٓ أَيْدِيكُمْ وَرِمَاحُكُمْ لِيَعْلَمَ ٱللَّهُ مَن يَخَافُهُۥ بِٱلْغَيْبِ ۚ

**﴾97﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങളുടെ കൈകളും, കുന്തങ്ങളും എത്തത്തക്കവിധം വേട്ട(യാടിപ്പിടിക്കപ്പെടുന്ന) ജന്തുക്കളിൽപെട്ട വല്ലതും മുഖേന നിശ്ചയമായും അല്ലാഹു നിങ്ങളെ പരീക്ഷണം നടത്തുന്നതാണ്; അദൃശ്യമായ നിലയിൽ, അല്ലാഹുവിനെ ഭയപ്പെടുന്നവരെ അവൻ (വേർതിരിഞ്ഞ്) അറിയുവാൻ വേണ്ടി.**

فَمَنِ ٱعْتَدَىٰ بَعْدَ ذَٰلِكَ فَلَهُۥ عَذَابٌ أَلِيمٌ ﴿٩٧﴾

**എന്നിട്ട് അതിനുശേഷം ആരെങ്കിലും അതിരുവിട്ടാൽ, അവന് വേദനയേറിയ ശിക്ഷയുണ്ടായിരിക്കും.**

---

﴾97﴿ يَاأَيُّهَاالَّذِينَ آمَنُوا വിശ്വസിച്ചവരേ لَيَبْلُوَنَّكُمُ നിശ്ചയമായും നിങ്ങളെ പരീക്ഷണം ചെയ്യുക തന്നെ ചെയ്യും اللَّهُ അല്ലാഹു بِشَيْءٍ വല്ല വസ്തുവെയും കൊണ്ട്, വല്ലതും മുഖേന مِنَ الصَّيْدِ വേട്ടജന്തുവിൽപെട്ട تَنَالُهُ അതിനോട് എത്തുമാറ്, അതിനെ കിട്ടത്തക്കവണ്ണം أَيْدِيكُمْ നിങ്ങളുടെ കൈകൾ, കൈകൾക്ക് وَرِمَاحُكُمْ നിങ്ങളുടെ കുന്തങ്ങളും, കുന്തങ്ങൾക്കും لِيَعْلَمَ اللَّهُ അല്ലാഹു അറിയുവാൻ വേണ്ടി مَنْ يَخَافُهُ അവനെ ഭയപ്പെടുന്നവനെ, ആർ ഭയപ്പെടുമെന്ന് بِالْغَيْبِ അദൃശ്യത്തിൽ (കാണാതെ) فَمَنِ എന്നിട്ടു വല്ലവരും, ആർ اعْتَدَى അതിരുവിട്ടു(വെങ്കിൽ) بَعْدَ ذَلِكَ അതിനു ശേഷം فَلَهُ عَذَابٌ എന്നാലവന് ശിക്ഷയുണ്ടായിരിക്കും أَلِيمٌ വേദനയേറിയ

---

ഹജ്ജിലോ ഉംറഃയിലോ പ്രവേശിച്ചു കഴിഞ്ഞാൽ അത് അവസാനിക്കുന്നതുവരെ ഒരു ജീവിയെയും വേട്ടയാടിപ്പിടിക്കുവാനോ, വേട്ടയാടുന്നതിൽ പങ്കു വഹിക്കാനോ പാടില്ലാത്തതാണ്. ജാഹിലിയ്യത്തിലും ഇസ്‌ലാമിലും അംഗീകരിക്കപ്പെട്ടിട്ടുള്ള ഒരു നിയമമാണത്. സത്യവിശ്വാസികളുടെ കൂട്ടത്തിൽ അല്ലാഹുവിനെ ശരിക്കും ഭയപ്പെടുന്ന നിഷ്ക്കളങ്കന്മാരും, വേണ്ടത്ര ഭയപ്പാടില്ലാത്തവരും ഉണ്ടായിരിക്കുമല്ലോ. രണ്ടു കൂട്ടരും പ്രത്യക്ഷത്തിൽ വേർതിരിഞ്ഞു വെളിപ്പെടുവാൻ വേണ്ടി അവരെ ഒരു പരീക്ഷണം നടത്തുമെന്ന് അല്ലാഹു അറിയിക്കുന്നു. അതായത്, അവർ ഇഹ്റാമിൽ പ്രവേശിച്ച ശേഷം അവരുടെ കൈകൊണ്ടും കുന്തംകൊണ്ടും വേഗത്തിൽ വേട്ടയാടിപിടിക്കത്തക്കവണ്ണം, സൗകര്യത്തിൽ ചെറുതും വലുതുമായ ജീവികൾ അവരുടെ മുന്നിൽ പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കും. വേണ്ടത്ര ഭയപ്പാടും ഭക്തിയും ഇല്ലാത്തവർ അത് കാണുമ്പോൾ അവയെ പിടിച്ചു ഭക്ഷിക്കുവാൻ ശ്രമിക്കുകയും യഥാർത്ഥ ഭയഭക്തന്മാരായ

ആളുകൾ തങ്ങൾക്ക് പാടില്ലാത്ത ആ കൃത്യത്തിൽ നിന്ന് മനഃപൂർവ്വം ഒഴിഞ്ഞു നിൽക്കുകയും ചെയ്യുക സ്വാഭാവികമാണ്. അങ്ങനെ, രണ്ടു തരക്കാരും വേർതിരിച്ചറിയപ്പെടുമാറാകുമെന്നർത്ഥം. ഇങ്ങിനെയൊരു പരീക്ഷണം ഉണ്ടാകുമെന്ന് അറിയിച്ചിട്ടു പിന്നെയും വല്ലവരും വല്ല ജീവികളെയും വേട്ടയാടിപിടിക്കുന്ന പക്ഷം അതു നിയമലംഘനവും അതിരു കവിയലുമാണെന്നും, അവർക്ക് കഠിനശിക്ഷയുണ്ടായിരിക്കുമെന്നും അല്ലാഹു താക്കീതും ചെയ്യുന്നു.

ഹുദൈബിയ്യാ സംഭവമുണ്ടായ കൊല്ലത്തിൽ നബി ﷺയും സ്വഹാബികളും ഉംറഃക്ക് പോയിരുന്ന അവസരത്തിൽ അവർ ഇങ്ങിനെ ഒരു പരീക്ഷണത്തിന് വിധേയരാകുകയുണ്ടായെന്നും, ആ സന്ദർഭത്തിലാണ് ഈ വചനം അവതരിച്ചതെന്നും മുക്വാതിൽ (റ) പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. (അല്ലാഹുവിന്നറിയാം) ഏതായാലും ഇത്തരം പരീക്ഷണങ്ങളെ സത്യവിശ്വാസികൾക്ക് ചിലപ്പോൾ നേരിടേണ്ടി വരുമെന്നും, ആ പരീക്ഷണങ്ങളിൽ വിജയം വരിക്കുന്ന യഥാർത്ഥ ഭയഭക്തരായിരിക്കണം സത്യവിശ്വാസികൾ എന്നുമുള്ള ഒരു ആഹ്വാനമാണ് ഇതിൽ അടങ്ങിയിരിക്കുന്നത്.

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَقْتُلُوا۟ ٱلصَّيْدَ وَأَنتُمْ حُرُمٌ ۚ

《98》 **ഹേ, വിശ്വസിച്ചവരേ, നിങ്ങൾ 'ഇഹ്റാമി'ൽ പ്രവേശിച്ചവരായിരിക്കെ വേട്ട(യാടിപ്പിടിക്കപ്പെടുന്ന) ജന്തുക്കളെ കൊല്ലരുത്**

وَمَن قَتَلَهُۥ مِنكُم مُّتَعَمِّدًا فَجَزَآءٌ مِّثْلُ مَا قَتَلَ مِنَ ٱلنَّعَمِ

**നിങ്ങളിൽ ആരെങ്കിലും കൽപിച്ചുകൂട്ടി അതിനെ കൊല്ലുന്ന പക്ഷം, അവർ കൊന്നതിന് തുല്യമായി കാലികളിൽ നിന്ന് ഒരു പ്രതിഫലം [പ്രായശ്ചിത്തം] വേണ്ടതാണ്.**

يَحْكُمُ بِهِۦ ذَوَا عَدْلٍ مِّنكُمْ هَدْيًۢا بَـٰلِغَ ٱلْكَعْبَةِ أَوْ كَفَّـٰرَةٌ طَعَامُ مَسَـٰكِينَ أَوْ عَدْلُ ذَٰلِكَ صِيَامًا لِّيَذُوقَ وَبَالَ أَمْرِهِۦ ۗ عَفَا ٱللَّهُ عَمَّا سَلَفَ ۚ

**നിങ്ങളിൽ നിന്നുള്ള നീതിമാന്മാരായ രണ്ടാൾ അതിനെപ്പറ്റി വിധി കൽപിക്കുന്നവിധം (അതുപോലെയുള്ളത്); കഅ്ബത്തിങ്കൽ എത്തിച്ചേരുന്ന ഒരു ബലി മൃഗമായിക്കൊണ്ട്. അല്ലെങ്കിൽ ഒരു പ്രായശ്ചിത്തം-അതായത് സാധുക്കൾക്ക് ഭക്ഷണം (നൽകുക)-അല്ലെങ്കിൽ അതിനു സമാനം നോമ്പ് [രണ്ടിലൊന്ന് വേണം]; അവന്റെ കാര്യത്തിന്റെ [അവൻ ചെയ്തതിന്റെ] ദുഷ്ഫലം അവൻ അനുഭവിക്കുവാൻ വേണ്ടി(യാണ് അത്). മുൻകഴിഞ്ഞതിനെപ്പറ്റി അല്ലാഹു മാപ്പു നൽകിയിരിക്കുന്നു.**

وَمَنْ عَادَ فَيَنتَقِمُ ٱللَّهُ مِنْهُ ۗ وَٱللَّهُ عَزِيزٌ ذُو ٱنتِقَامٍ ﴿٩٥﴾

**വല്ലവരും (എനി) ആവർത്തിക്കുന്ന പക്ഷം, അവനോട് അല്ലാഹു ശിക്ഷാ നടപടി എടുക്കുന്നതുമാണ്. അല്ലാഹു പ്രതാപശാലിയും, ശിക്ഷാ നടപടി എടുക്കുന്നവനുമാകുന്നു.**

---

﴾98﴿ يَاأَيُّهَا الَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ لَا تَقْتُلُوا നിങ്ങൾ കൊലപ്പെടുത്തരുത് الصَّيْدَ വേട്ട (വേട്ടയാടി പിടിക്കപ്പെടുന്ന) ജന്തുവെ وَأَنتُمْ നിങ്ങൾ ആയിരിക്കെ حُرُمٌ ഇഹ്റാം ചെയ്തവർ (ഇഹ്റാമിൽ പ്രവേശിച്ചവർ) وَمَن قَتَلَهُ അതിനെ ആരെങ്കിലും കൊല്ലുന്ന പക്ഷം مِنكُم നിങ്ങളിൽ നിന്ന് مُتَعَمِّدًا കൽപിച്ചു (കരുതി) കൂട്ടിയവനായിട്ട് فَجَزَاءٌ എന്നാൽ ഒരു പ്രതിഫലമാകുന്നു (വേണ്ടത്) مِثْلُ مَا യാതൊന്നുപോലെയുള്ള, തുല്യമായി قَتَلَ അവൻ കൊന്ന مِنَ النَّعَمِ കാലി (ആടുമാടൊട്ടകം)കളിൽ നിന്ന് يَحْكُمُ بِهِ അതിനെപ്പറ്റി വിധി കൽപിക്കും ذَوَا عَدْلٍ രണ്ടു നീതിമാന്മാർ مِنكُمْ നിങ്ങളിൽ നിന്ന് هَدْيًا ബലിമൃഗമായിക്കൊണ്ട് بَالِغَ الْكَعْبَةِ കഅ്ബത്തിങ്കൽ എത്തുന്ന أَوْ كَفَّارَةٌ അല്ലെങ്കിൽ ഒരു പ്രായശ്ചിത്തം طَعَامُ അതായത് ഭക്ഷണം مَسَاكِينَ സാധുക്കളുടെ, പാവങ്ങൾക്ക് أَوْ عَدْلُ അല്ലെങ്കിൽ കിടയായത്, സമാനമായത് ذَٰلِكَ അതിന്റെ, അതിന് صِيَامًا നോമ്പ്, നോമ്പായിട്ട് لِيَذُوقَ അവൻ രുചി നോക്കു (ആസ്വദിക്കു-അനുഭവിക്കു)വാൻ വേണ്ടി وَبَالَ ദോഷം, കെടുതി, ദുഷ്ഫലം أَمْرِهِ അവന്റെ കാര്യത്തിന്റെ عَفَا اللَّهُ അല്ലാഹു മാപ്പു നൽകിയിരിക്കുന്നു عَمَّا سَلَفَ മുൻകഴിഞ്ഞതിനെക്കുറിച്ച് وَمَنْ عَادَ വല്ലവരും മടങ്ങിയാൽ, (ആവർത്തിച്ചാൽ-വീണ്ടും ചെയ്താൽ) فَيَنتَقِمُ അപ്പോൾ ശിക്ഷാ (പ്രതികാര) നടപടിയെടുക്കും اللَّهُ അല്ലാഹു مِنْهُ അവനോട്, അവനെക്കുറിച്ച് وَاللَّهُ عَزِيزٌ അല്ലാഹു പ്രതാപശാലിയാകുന്നു ذُو انتِقَامٍ ശിക്ഷാ (പ്രതികാര) നടപടിയെടുക്കുന്നവൻ

---

ഹജ്ജിന്നോ ഉംറഃക്കോ വേണ്ടി ഇഹ്റാമിൽ പ്രവേശിച്ചു കഴിഞ്ഞാൽ പിന്നീട് ജന്തുക്കളെ വേട്ടയാടി പിടിക്കുവാൻ പാടില്ലെന്ന് ഈ സൂറത്തിലെ 2 ഉം 3 ഉം വചനങ്ങളിൽ നിന്നു തന്നെ അറിയാവുന്നതാണ്. ഈ വചനത്തിൽ അത് വ്യക്തമായിത്തന്നെ വിരോധിച്ചിരിക്കുന്നു. ഈ കൽപന വന്നിട്ട് പിന്നെയും ആരെങ്കിലും വല്ല ജന്തുക്കളെയും വേട്ടയാടിപ്പിടിക്കുന്നപക്ഷം അതിന്റെ പ്രായശ്ചിത്തം എന്താണെന്നും വിവരിച്ചിരിക്കുന്നു. കടിക്കുന്ന നായ, പാമ്പ് മുതലായ ഉപദ്രവ ജീവികളെ എവിടെ വെച്ചും കൊല്ലാവുന്നതാണെന്ന് ബലവത്തായ പല ഹദീഥുകളിലും വന്നിട്ടുള്ളതുകൊണ്ട് അവയല്ലാത്ത ഇതര ജീവികളെ വേട്ടയാടുന്നതിനെപ്പറ്റിയാണ് ഈ നിരോധം എന്ന് മനസ്സിലാക്കാം. ഒരാൾ ഒരു ജീവിയെ വേട്ടയാടി പിടിക്കുന്നപക്ഷം, ആട്, മാട്, ഒട്ടകം എന്നിവയിൽ അതിനോട് കിടയൊക്കുന്ന ഒരു മൃഗത്തെ ബലികഴിക്കണമെന്നും, കൊല്ലപ്പെട്ട ജീവി അവയിൽ ഏതിനോടാണ് തുല്യതയുള്ളതെന്ന കാര്യം സത്യവിശ്വാസികളായ രണ്ടു

നീതിമാന്മാരുടെ അഭിപ്രായം അനുസരിച്ചു തിരുമാനിക്കപ്പെടേണ്ടതാണെന്നും അറിയിക്കുന്നു.

കൊല്ലപ്പെട്ട ജീവിയുടെ സ്ഥിതിയും തരവും നോക്കി അത് ആടിനോട് തുല്യമായി കാണുന്ന പക്ഷം ഒരു ആടിനെയും, മാടിനോട് തുല്യമായിക്കാണുന്ന പക്ഷം ഒരു മാടിനെയും, ഒട്ടകത്തോട് തുല്യമായിക്കാണുന്ന പക്ഷം ഒരു ഒട്ടകത്തെയുമാണ് ബലികഴിക്കേണ്ടത്. ഉദാഹരണമായി: ഒട്ടകപ്പക്ഷിയെ വേട്ടയാടുന്നവൻ ഒട്ടകത്തെയും, കാട്ടുപശുപോലെയുള്ളവയെ വേട്ടയാടിയവൻ മാടിനെയും, മാനിനെ വേട്ടയാടിയവൻ ആടിനെയും ബലി അറുക്കേണ്ടതാണെന്ന് സ്വഹാബികളുടെ കാലത്ത് കണക്കാക്കപ്പെട്ടിരുന്നതായി ചില രിവായത്തുകളിൽ വന്നിട്ടുണ്ട്. ഓരോ വസ്തുവിന്റെയും തുല്യത നിശ്ചയിക്കുന്നതിൽ വ്യത്യസ്തമായ അഭിപ്രായങ്ങൾ ഉണ്ടാകാവുന്നതാകകൊണ്ട് അത് രണ്ടു നീതിമാന്മാരുടെ വിധിക്ക് വിട്ടിരിക്കുകയാണ്. പ്രായശ്ചിത്തമായി നിശ്ചയിക്കപ്പെട്ട ബലിമൃഗങ്ങളെ കഅ്ബഃയുടെ പരിസരങ്ങളിൽ കൊണ്ടു ചെന്നു സാധാരണ ബലിമൃഗങ്ങളെപ്പോലെ അവിടെവെച്ചു തന്നെ ബലികഴിക്കണമെന്നും, അല്ലാത്തപക്ഷം അതിന്റെ വില കണക്കാക്കി അതിനുള്ള ഭക്ഷണസാധനം സാധുക്കൾക്ക് കൊടുക്കുകയോ, അല്ലെങ്കിൽ അതിന്റെ തോതനുസരിച്ച്-ആ വിലക്ക് എത്ര സാധുവിന്റെ ഭക്ഷണം വരുമോ അത്ര എണ്ണം-നോമ്പ് നോൽക്കുകയോ ചെയ്യേണ്ടതാണെന്നും അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. മേൽപറഞ്ഞ കാര്യങ്ങളിൽ ഓരോന്നിനെയും സംബന്ധിക്കുന്ന കൂടുതൽ വിശദീകരണങ്ങളും, അവയിൽ പണ്ഡിതന്മാർക്കിടയിലുള്ള അഭിപ്രായവ്യത്യാസങ്ങളും കർമശാസ്ത്ര ഗ്രന്ഥങ്ങളിൽ നിന്നും മറ്റും അറിയേണ്ടതാകുന്നു.

പ്രായശ്ചിത്തം ഇത്ര കർശനമാക്കിയിരിക്കുന്നത്, അല്ലാഹു നിരോധിച്ചിട്ട് പിന്നെയും ആ തെറ്റു ചെയ്യുന്നതിന്റെ അനന്തരഫലം അനുഭവിക്കുവാൻ വേണ്ടിയാണെന്നും, ഈ കൽപന വരുന്നതിനു മുമ്പ് വല്ലവരും ഇഹ്റാമിൽ വേട്ടയാടുകയുണ്ടായിട്ടുണ്ടെങ്കിൽ അത് അല്ലാഹു മാപ്പാക്കിത്തന്നിട്ടുണ്ടെന്നും, മേലിൽ അതാവർത്തിക്കുന്നവർക്ക് കഠിന ശിക്ഷ ലഭിക്കുമെന്നും അല്ലാഹു തുടർന്നു അറിയിക്കുന്നു.

ഇഹ്റാമിൽ കൽപിച്ചുകൂട്ടി വേട്ടയാടിയവർ മാത്രമേ പ്രായശ്ചിത്തം ചെയ്യേണ്ടതുള്ളൂവെന്നാണ് ആയത്തിൽനിന്ന് ബാഹ്യത്തിൽ മനസ്സിലാകുന്നത്. കൽപിച്ചുകൂട്ടിയല്ലാതെ, അബദ്ധത്തിൽ ചെയ്താലും മേൽ പറഞ്ഞവിധം പ്രായശ്ചിത്തം നൽകാറുണ്ടായിരുന്നതായിട്ടാണ് നബി ﷺയുടെയും സ്വഹാബികളുടെയും ചര്യകളിൽനിന്ന് അറിയപ്പെടുന്നത്. ഏതായാലും കൽപിച്ചുകൂട്ടി ചെയ്തവർ മാത്രമേ അല്ലാഹുവിങ്കൽ കുറ്റക്കാരാവുകയുള്ളൂവെന്നതിൽ സംശയമില്ല.

أُحِلَّ لَكُمْ صَيْدُ ٱلْبَحْرِ وَطَعَامُهُۥ مَتَٰعًا لَّكُمْ وَلِلسَّيَّارَةِ ۖ

**﴾99﴿ സമുദ്രത്തിലെ വേട്ട(യാടിപ്പിടിക്കപ്പെടുന്ന) ജന്തുക്കളും, അതിലെ ഭക്ഷ്യങ്ങളും നിങ്ങൾക്ക് അനുവദനീയമാക്കപ്പെട്ടിരിക്കുന്നു; നിങ്ങൾക്കും, യാത്രാസംഘങ്ങൾക്കും ഉപയോഗത്തിന്നായിക്കൊണ്ട്.**

وَحُرِّمَ عَلَيْكُمْ صَيْدُ ٱلْبَرِّ مَا دُمْتُمْ حُرُمًا ۗ

**നിങ്ങൾ 'ഇഹ്റാമി'ൽ പ്രവേശിച്ചവരായിരിക്കുമ്പോഴൊക്കെയും നിങ്ങളുടെ മേൽ കരയിലെ വേട്ട(യാടിപ്പിടിക്കപ്പെടുന്ന) ജന്തുക്കൾ നിഷിദ്ധമാക്കപ്പെടുകയും ചെയ്തിരിക്കുന്നു.**

وَٱتَّقُوا۟ ٱللَّهَ ٱلَّذِىٓ إِلَيْهِ تُحْشَرُونَ ﴿٩٩﴾

**യാതൊരു അല്ലാഹുവിങ്കലേക്കു നിങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുമോ അവനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ.**

---

﴾99﴿ أُحِلَّ لَكُمْ നിങ്ങൾക്ക് അനുവദനീയമാക്കപ്പെട്ടിരിക്കുന്നു صَيْدُ الْبَحْرِ സമുദ്രത്തിലെ വേട്ട ജന്തു(ക്കൾ) وَطَعَامُهُ അതിലെ ഭക്ഷണവും (ഭക്ഷ്യവും) مَتَاعًا لَكُمْ നിങ്ങൾക്ക് ഉപയോഗത്തിനായിക്കൊണ്ട്, സുഖഭോഗമായിട്ട് وَلِلسَّيَّارَةِ യാത്രാസംഘത്തിനും وَحُرِّمَ عَلَيْكُمْ നിങ്ങളുടെ മേൽ നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു صَيْدُ الْبَرِّ കരയിലെ വേട്ട ജന്തു(ക്കൾ) مَا دُمْتُمْ നിങ്ങളായിക്കൊണ്ടിരിക്കുമ്പോൾ حُرُمًا ഇഹ്റാമിൽ പ്രവേശിച്ചവർ وَاتَّقُوا اللهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ الَّذِي യാതൊരുവനായ إِلَيْهِ അവങ്കലേക്ക് تُحْشَرُونَ നിങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുന്നു

---

ഈ വചനത്തിൽ രണ്ടു വിധികൾ അടങ്ങിയിരിക്കുന്നു: (1) സമുദ്രത്തിൽ നിന്ന്വേട്ടയാടി പിടിക്കപ്പെടുന്നവയും, അതിൽ നിന്ന് ലഭിക്കുന്ന ഭക്ഷ്യവസ്തുക്കളും അനുവദനീയമാണെന്ന്. പൊതുവിൽ എല്ലാവരുടെയും, പ്രത്യേകിച്ചു സമുദ്രത്തിലൂടെ യാത്ര ചെയ്യുന്നവരുടെയും ഉപയോഗത്തെ മുൻനിറുത്തിയാണിത് അനുവദനീയമാക്കപ്പെട്ടിരിക്കുന്നതെന്നും അല്ലാഹു ചൂണ്ടിക്കാട്ടുന്നു. വേട്ടയാടി പിടിക്കപ്പെടുന്ന ജന്തു (صيد)ക്കളും, ഭക്ഷ്യവസ്തു (طعام)ക്കളും എന്ന് രണ്ടുതരമായി സമുദ്രവിഭവങ്ങളെ തരം തിരിച്ചിരിക്കയാൽ ഓരോന്നുകൊണ്ടും ഉദ്ദേശ്യമെന്താണെന്ന് പലരും പല പ്രകാരത്തിൽ വിവരിച്ചുകാണാം. ഏതെങ്കിലും വിധേനയുള്ള പരിശ്രമം മൂലം ലഭ്യമാകുന്നതും, കരക്കണഞ്ഞതുകൊണ്ടോ മറ്റോ അദ്ധ്വാനം കൂടാതെ ലഭ്യമാകുന്നതും എന്നാണ് ആ വിവരണങ്ങളുടെ സാരമെന്ന് സാമാന്യമായി പറയാം. ഏതായാലും സമുദ്രത്തിൽ നിന്ന് വേട്ടയാടി പിടിക്കപ്പെടാറുള്ളതും ഭക്ഷണാവശ്യാർത്ഥം ഉപയോഗിക്കപ്പെടാറുള്ളതുമായ എല്ലാ വസ്തുക്കളും അനുവദനീയമാണെന്നും മ്ളേച്ഛമല്ലാത്തതും ഉപദ്രവകരമല്ലാത്തതുമായ എല്ലാ കടൽവിഭവങ്ങളെയും ഭക്ഷിക്കാവുന്നതാണെന്നും ഇതിൽ നിന്നും മൊത്തത്തിൽ മനസ്സിലാക്കാവുന്നതാണ്.

സമുദ്ര ജീവികൾ ചത്താലും ഭക്ഷിക്കുന്നതിനു വിരോധമില്ലെന്നു ഹദീഥുകളിൽ വ്യക്തമായി പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. ഒരു നബി വചനത്തിലെ വാചകം: 'സമുദ്രജലം ശുദ്ധമായതും, അതിലെ ശവം അനുവദനീയവുമാണ്' എന്നാകുന്നു. പ്രധാനപ്പെട്ട പല

ഹദീഥു പണ്ഡിതന്മാരും രേഖപ്പെടുത്തിയിട്ടുള്ളതാണിത്. നബി ﷺ യുടെ കാലത്തുണ്ടായ ഒരു സംഭവം ഇതിനു തെളിവാകുന്നു: അബൂഉബൈദഃ (റ) ന്റെ നേതൃത്വത്തിൽ മുന്നൂറു പേരടങ്ങുന്ന ഒരു സൈന്യസംഘത്തെ നബി ﷺ ഒരിക്കൽ സമുദ്രതീരപ്രദേശത്തേക്കയക്കുകയുണ്ടായി. വഴിമദ്ധ്യേ അവരുടെ ഭക്ഷ്യപദാർത്ഥങ്ങൾ തീർന്നുപോയി. ചിലരുടെ പക്കൽ ശേഷിച്ചിരുന്ന അൽപാൽപ വസ്തുക്കളെ അദ്ദേഹം ഒരുമിച്ചു കൂട്ടി അതിൽ നിന്നു എല്ലാവർക്കും ഓരോ ചെറിയ വിഹിതം-ഓരോ കാരക്ക വീതം-സമമായി ഭാഗിച്ചുകൊടുത്തുകൊണ്ടിരുന്നു. ഇങ്ങിനെയിരിക്കെ കടൽവക്കത്തു ഒരു കുന്നോളം പോന്ന ഒരു വലിയ തിമിംഗല മൽസ്യം ചത്തുകിടക്കുന്നതായി അവർ കണ്ടു. വിശന്നു വലഞ്ഞിരുന്ന അവർ അതിനെ വെട്ടിമുറിച്ചു കഷ്ണങ്ങളാക്കി ഏതാനും ദിവസങ്ങളോളം അത് ഭക്ഷിച്ചുപോന്നു. മൽസ്യത്തിന്റെ രണ്ടു വാരിയെല്ലുകൾ ചേർത്തു വെച്ചു നാട്ടിപ്പിടിപ്പിച്ചപ്പോൾ ഒരു വലിയ ഒട്ടകത്തിനു അതിന്റെ ഉള്ളിൽകൂടി തൊടാതെ കടന്നു പോകാമായിരുന്നുവത്രെ. സൈന്യം മടങ്ങിവന്നു നബി ﷺ യോട് വിവരം പറഞ്ഞപ്പോൾ തിരുമേനി പറഞ്ഞു: 'അത് അല്ലാഹു നിങ്ങൾക്ക് നൽകിയ ആഹാരമാണ്. അതിന്റെ മാംസം നിങ്ങളുടെ കൈവശം ബാക്കിയുണ്ടോ? ഉണ്ടെങ്കിൽ നമുക്കും ഭക്ഷിക്കുവാൻ തരുക'. അങ്ങനെ തിരുമേനിയും അതിൽ നിന്ന് ഭക്ഷിക്കുകയുണ്ടായി. ബുഖാരി, മുസ്‌ലിം (റ) മുതലായവർ ഉദ്ധരിച്ചതാണ് ഈ സംഭവം.

(2) ഇഹ്റാമിൽ പ്രവേശിച്ചവർക്ക് കരജീവികളെ വേട്ടയാടിപ്പിടിക്കുവാനോ, വേട്ടയാടി പിടിക്കപ്പെട്ടതിനെ ഭക്ഷിക്കുവാനോ പാടില്ല. ഇഹ്റാമിൽ പ്രവേശിച്ചവന് വേട്ടയാടുന്നതിൽ വല്ല പങ്കും വഹിക്കുവാനാകട്ടെ, അവനെ ഉദ്ദേശിച്ചു മറ്റാരെങ്കിലും വേട്ടയാടിക്കൊണ്ടു വന്നതിനെ തിന്നുവാനാകട്ടെ പാടില്ലെന്നുകൂടി ഹദീഥുകളിൽ നിന്ന് മനസ്സിലാക്കുവാൻ കഴിയും. നേർക്കു നേരെ വേട്ടയിൽ പങ്കു വഹിച്ചില്ലെങ്കിലും അതിന് സഹായകമായിത്തീരുന്ന ഭാഗികമായ വല്ല ഇടപെടലുകളെങ്കിലും ഉണ്ടാകുന്നതുപോലും സൂക്ഷിക്കേണ്ടതുണ്ട് എന്നൊരു സൂചനകൂടി അവസാനത്തെ വാക്യത്തിൽ അടങ്ങിയിരിക്കുന്നതായി കാണാവുന്നതാണ്. ഇഹ്റാമിൽ പ്രവേശിക്കുന്നവർക്ക് ജന്തുക്കളെ വേട്ടയാടിപ്പിടിക്കുവാൻ പാടില്ലെന്ന് നിയമിച്ചതിൽ അന്തർഭവിച്ചിട്ടുള്ള ചില തത്വങ്ങൾ അടുത്ത വചനത്തിൽ നിന്നു മനസ്സിലാക്കാവുന്നതാകുന്നു. അല്ലാഹു പറയുന്നു:-

۞ جَعَلَ ٱللَّهُ ٱلْكَعْبَةَ ٱلْبَيْتَ ٱلْحَرَامَ قِيَـٰمًا لِّلنَّاسِ وَٱلشَّهْرَ ٱلْحَرَامَ وَٱلْهَدْىَ وَٱلْقَلَـٰٓئِدَ ۚ

**《100》 (ആ) അലംഘനീയ വീടാകുന്ന കഅ്ബഃയെ അല്ലാഹു മനുഷ്യർക്ക് ഒരു നിലനിൽപ് (കേന്ദ്രം) ആക്കിയിരിക്കുന്നു; അലംഘനീയമായ മാസത്തെയും, ബലി(ക്ക് കൊണ്ടുപോകുന്ന) മൃഗത്തെയും, (അവയുടെ) കഴുത്തിൽ തൂക്കപ്പെട്ട (അടയാള) വസ്തുക്കളെയും (അവർക്ക് നിലനിൽപാക്കിയിരിക്കുന്നു).**

ذَٰلِكَ لِتَعْلَمُوٓا۟ أَنَّ ٱللَّهَ يَعْلَمُ مَا فِى ٱلسَّمَٰوَٰتِ وَمَا فِى ٱلْأَرْضِ وَأَنَّ ٱللَّهَ بِكُلِّ شَىْءٍ عَلِيمٌ ﴿١٠٠﴾

**അത്, ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (എല്ലാം) അല്ലാഹു അറിയുന്നുവെന്ന് നിങ്ങൾ അറിയുവാൻ വേണ്ടിയത്രെ; അല്ലാഹു എല്ലാ കാര്യത്തെക്കുറിച്ചും അറിയുന്നവനാകുന്നുവെന്നും (അറിയുവാൻ വേണ്ടിയാണ്).**

ٱعْلَمُوٓا۟ أَنَّ ٱللَّهَ شَدِيدُ ٱلْعِقَابِ وَأَنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿١٠١﴾

**﴾101﴿ നിങ്ങൾ അറിഞ്ഞുകൊള്ളുക: അല്ലാഹു ശിക്ഷാ നടപടി കഠിനമായുള്ളവനാണെന്നും, അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാണെന്നും.**

مَّا عَلَى ٱلرَّسُولِ إِلَّا ٱلْبَلَٰغُ ۗ وَٱللَّهُ يَعْلَمُ مَا تُبْدُونَ وَمَا تَكْتُمُونَ ﴿١٠٢﴾

**﴾102﴿ റസൂലിന്റെ മേൽ പ്രബോധനമല്ലാതെ (ബാധ്യത) ഇല്ല. അല്ലാഹുവാകട്ടെ, നിങ്ങൾ വെളിവാക്കുന്നതും, നിങ്ങൾ മൂടിവെക്കുന്നതും അറിയുന്നുതാനും.**

---

﴾100﴿ جَعَلَ اللَّهُ അല്ലാഹു ആക്കി, ഏർപ്പെടുത്തിയിരിക്കുന്നു الْكَعْبَةَ കഅ്ബഃയെ الْبَيْتَ الْحَرَامَ അലംഘനീയ വീടാകുന്ന (വീടായ) قِيَامًا ഒരു നിലനിൽപ് لِلنَّاسِ മനുഷ്യർക്ക് وَالشَّهْرَ മാസത്തെയും الْحَرَامَ അലംഘനീയമായ وَالْهَدْيَ ബലിമൃഗത്തെയും وَالْقَلَائِدَ (ബലിമൃഗങ്ങളുടെ) കഴുത്തിൽ തൂക്കപ്പെട്ടവയും, കണ്ഠാഭരണങ്ങളെയും ذَٰلِكَ അത് لِتَعْلَمُوا നിങ്ങൾ അറിയുവാൻ വേണ്ടിയാണ് أَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്ന് يَعْلَمُ അറിയുന്നതാണ് (എന്ന്) مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَمَا فِي الْأَرْضِ ഭൂമിയിലുള്ളതും وَأَنَّ اللَّهَ അല്ലാഹു (ആകുന്നു)എന്നും بِكُلِّ شَيْءٍ എല്ലാ കാര്യത്തെ (വസ്തുവെ)ക്കുറിച്ചും عَلِيمٌ അറിയുന്നവനാണ് (എന്നും) ﴾101﴿ اعْلَمُوا നിങ്ങൾ അറിയുവിൻ أَنَّ اللَّهَ അല്ലാഹു ആകുന്നു എന്ന് شَدِيدُ കഠിനമായവനാണ് (എന്ന്) الْعِقَابِ ശിക്ഷാ നടപടി, പ്രതികാര നടപടി وَأَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്നും غَفُورٌ വളരെ പൊറുക്കുന്നവൻ رَحِيمٌ കരുണാനിധി ﴾102﴿ مَا عَلَى الرَّسُولِ റസൂലിന്റെ മേൽ ഇല്ല إِلَّا الْبَلَاغُ എത്തിക്കൽ (പ്രബോധനം) അല്ലാതെ وَاللَّهُ അല്ലാഹുവാകട്ടെ يَعْلَمُ അറിയും, അറിയുന്നുതാനും مَا تُبْدُونَ നിങ്ങൾ വെളിവാക്കുന്നത് وَمَا تَكْتُمُونَ നിങ്ങൾ ഒളിച്ചു (മറച്ചു) വെക്കുന്നതും

ഇബ്‌റാഹീം നബി (അ) തന്റെ മകൻ ഇസ്മാഈൽ (അ)നെയും, അദ്ദേഹത്തിന്റെ മാതാവിനെയും മക്കയിൽ കൊണ്ടുവന്നാക്കിയ കാലത്ത് അവിടെ ജനവാസമോ, ജല സൗകര്യം മുതലായവയോ ഉണ്ടായിരുന്നില്ല. പിന്നീട് 'സംസം' വെള്ളം പ്രത്യക്ഷപ്പെട്ട തോടെ ജനങ്ങൾ ക്രമേണ അവിടെ വന്നു താമസമാക്കുവാൻ തുടങ്ങി. അല്ലാഹുവിന്റെ കല്പന പ്രകാരം ഇബ്‌റാഹീം നബി (അ)യും ഇസ്മാഈൽ നബി (അ)യുംകൂടി കഅ്ബാ മന്ദിരം കെട്ടി ഉയർത്തിയ ശേഷം ഇബ്‌റാഹീം (അ) പല പ്രാർത്ഥനകളും ചെയ്തകൂട്ടത്തിൽ, ആ രാജ്യത്തിന്റെ നന്മക്കും അഭിവൃദ്ധിക്കുംവേണ്ടിയും പ്രാർത്ഥിച്ചു എന്നൊക്കെ സൂഃ അൽബക്വറഃയിൽ വെച്ചു നാം കണ്ടുവല്ലോ. കാലക്രമത്തിൽ അറേബ്യാ ഉപഭൂഖണ്ഡത്തിന്റെ പൊതു കേന്ദ്രം തന്നെയായിത്തീർന്നു മക്കാ നഗരം. ആരാധനാകേന്ദ്രം മാത്രമല്ല, അഭയത്തിന്റെയും, കച്ചവടത്തിന്റെയും സംസ്കാരത്തി ന്റെയുമെല്ലാം കേന്ദ്രം തന്നെയായി ആ രാജ്യം പരിലസിച്ചു.

ഇതിനെല്ലാം പുറമെ, നാലു മാസക്കാലം യുദ്ധം നിരോധിക്കപ്പെട്ടിരിക്കകൊണ്ട് ആ കാലങ്ങളിൽ ആർക്കും എവിടെ നിന്നും അവിടെ നിർഭയംവന്ന് ആരാധനാ കർമ ങ്ങൾ നടത്തിപ്പോകുവാനും, കച്ചവടങ്ങളും കച്ചവട യാത്രകളും നടത്തുവാനും സാധി ക്കുമായിരുന്നു. ഹറമിൽവെച്ചു കഠിന ശത്രുക്കൾപോലും പരസ്പരം കണ്ടുമുട്ടിയാൽ മുഖത്തോടുമുഖം നോക്കി തിരിഞ്ഞു പോകുകയല്ലാതെ, അവനെതിരെ എന്തെങ്കിലും കയ്യേറ്റം നടത്തുവാൻ നിവൃത്തിയില്ല. ഹറമിന്റെ അതിർത്തിക്കുള്ളിൽപെട്ട മരങ്ങളും ചെടികളും നശിപ്പിക്കുവാനോ, ജന്തുക്കളെ കൊല്ലുവാനോ പാടില്ല. ഹജ്ജിനോ ഉംറഃക്കോ ഇഹ്റാമിൽ പ്രവേശിച്ചവന്-അവർ ഹറമിന് പുറത്തായിരുന്നാലും-ജന്തു ക്കളെ വേട്ടയാടിക്കൂടാ. കഅ്ബഃ പരിസരങ്ങളിൽവെച്ചു ബലി കർമത്തി നായിക്കൊണ്ടുവരപ്പെടുന്ന മൃഗങ്ങളെ ആർക്കും ഉപദ്രവിക്കാവതല്ല. ബലി മൃഗങ്ങളെ തിരിച്ചറിയുവാനായി അവയുടെ കഴുത്തിൽ വല്ല ചെരുപ്പോ മറ്റോ കെട്ടിത്തൂക്കിയിരി ക്കും. അത് കണ്ടാൽ പിന്നീട് ആരും അവയെ ഉപദ്രവിക്കുകയേ ഇല്ല. മൊത്തത്തിൽ പറഞ്ഞാൽ, ജനങ്ങളുടെ-വിശേഷിച്ചും അറബികളുടെ- സമാധാന ജീവിതത്തിന്റെയും അഭിവൃദ്ധിയുടെയും നിലനിൽപുകേന്ദ്രം തന്നെയായിരുന്നു മക്കാ നഗരം. അതിനൊക്കെ കാരണം പരിശുദ്ധ കഅ്ബഃയും തന്നെ. ഈ നിലനിൽപിന്റെ ഉപാധികളിൽ പ്രധാന മായ ചിലതാണ് 100-ാം വചനത്തിൽ ആദ്യം അല്ലാഹു ചൂണ്ടിക്കാട്ടിയത്. മനുഷ്യര ടക്കം ആകാശ ഭൂമികളിൽ എന്തെല്ലാം സ്ഥിതി ചെയ്യുന്നുണ്ട്, അവയുടെ നിലനിൽപിനും അഭിവൃദ്ധിക്കും ആവശ്യമായത് എന്തെല്ലാമാണ് എന്നിത്യാദി കാര്യങ്ങളെല്ലാം അല്ലാ ഹുവിനറിയാം. അതുകൊണ്ടുതന്നെയാണ് അവൻ ഇങ്ങിനെയുള്ള ക്രമീകരണങ്ങൾ ചെയ്തുവരുന്നതും. അവയെപ്പറ്റി ചിന്തിച്ചാൽ നിങ്ങൾക്ക് തന്നെ അത് മനസ്സിലാക്കു വാൻ കഴിയുന്നതുമാണ് എന്നൊക്കെയാണ് അതിലെ തുടർന്നുള്ള വ്യാക്യങ്ങളുടെ സാരം. 101, 102 വചനങ്ങളിലെ ആശയങ്ങൾ പ്രത്യേകം വിവരിക്കേണ്ടുന്ന ആവശ്യമി ല്ലല്ലോ.

قُل لَّا يَسْتَوِى ٱلْخَبِيثُ وَٱلطَّيِّبُ وَلَوْ أَعْجَبَكَ كَثْرَةُ ٱلْخَبِيثِ ۚ

**﴾103﴿ (നബിയേ) പറയുക: 'ചീത്തയും നല്ലതും (അഥവാ ദുഷി ച്ചതും വിശിഷ്ടമായതും) സമമാകു കയില്ല; ചീത്തയുടെ പെരുപ്പം നിന്നെ ആശ്ചര്യപ്പെടുത്തിയാലും ശരി.**

فَٱتَّقُواْ ٱللَّهَ يَٰٓأُوْلِي ٱلۡأَلۡبَٰبِ لَعَلَّكُمۡ تُفۡلِحُونَ ﴿١٠٣﴾

ആകയാൽ, ബുദ്ധിമാന്മാരേ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ; നിങ്ങൾ വിജയം പ്രാപിച്ചേക്കാം.

---

﴿103﴾ قُلْ പറയുക لَا يَسْتَوِي സമമാകുകയില്ല الْخَبِيثُ ചീത്തയായത്, ദുഷിച്ചത് وَالطَّيِّبُ നല്ലതും, വിശിഷ്ടമായതും وَلَوْ أَعْجَبَكَ നിന്നെ ആശ്ചര്യപ്പെടുത്തിയാലും ശരി كَثْرَةُ ആധിക്യം الْخَبِيثِ ചീത്തയുടെ, ദുഷിച്ചതിന്റെ فَاتَّقُوا അതിനാൽ നിങ്ങൾ സൂക്ഷിക്കുവിൻ اللَّهَ അല്ലാഹുവിനെ يَا أُولِي الْأَلْبَابِ ബുദ്ധിമാന്മാരേ, (സൽ) ബുദ്ധിയുള്ളവരേ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ വേണ്ടി تُفْلِحُونَ നിങ്ങൾ വിജയം പ്രാപിക്കും

---

വളരെ ഗൗരവപൂർവ്വം മനസ്സിരുത്തേണ്ടുന്ന ഒരു യാഥാർത്ഥ്യമാണ് ഈ ചെറുവചനത്തിൽ നമ്മെ അറിയിക്കുവാൻ അല്ലാഹു നബിﷺയോട് കൽപിക്കുന്നത്. മിക്ക ആളുകൾക്കും ആശയക്കുഴപ്പവും അമളിയും പിണയുവാൻ കാരണമായിത്തീരുന്ന ഒരു തെറ്റുദ്ധാരണ ഇതുമൂലം അല്ലാഹു തിരുത്തിയിരിക്കുന്നു. കാര്യങ്ങളാവട്ടെ, വസ്തുക്കളാകട്ടെ, നല്ലത് എപ്പോഴും നല്ലത് തന്നെ. ചീത്ത എപ്പോഴും ചീത്തയും തന്നെ. ചീത്തയുടെ ആധിക്യം അതിനെ നല്ലതാക്കി തീർക്കുകയോ, നല്ലതിന്റെ കുറവ് അതിനെ ചീത്തയാക്കിത്തീർക്കുകയോ ചെയ്യുന്നില്ല. ചീത്തയായുള്ളതിന് സർവ്വത്ര പ്രചാരം സിദ്ധിച്ചാലും അതിനെ ചീത്തയായിത്തന്നെ ഗണിക്കുകയും അതിൽ നിന്ന് ഒഴിഞ്ഞുമാറിക്കൊണ്ട് അല്ലാഹുവിനെ സൂക്ഷിക്കുകയുമാണ് ബുദ്ധിമാന്മാർ ചെയ്യേണ്ടത്. അതാണ് വിജയത്തിനുള്ള മാർഗം. നേരെ മറിച്ച് അതിന്റെ ആധിക്യത്തിൽ വഞ്ചിക്കപ്പെടുകയും, അങ്ങനെ അതിൽ അകപ്പെടുകയും ചെയ്യുന്നത് വിഡ്ഢിത്തവും പരാജയവും മാത്രമായിരിക്കും എന്നൊക്കെയാണ് ഈ വചനത്തിൽ പ്രസ്താവിച്ചതിന്റെ സാരം.

ഏത് രംഗത്ത് നോക്കിയാലും നന്മയെ അപേക്ഷിച്ചു തിന്മക്കായിരിക്കും ജനമദ്ധ്യേ മുൻതൂക്കവും പ്രചാരവും കാണുക. സ്വഭാവഗുണങ്ങൾ, പെരുമാറ്റങ്ങൾ, ധാർമിക മര്യാദകൾ, മതപരവും സദാചാരപരവുമായ അച്ചടക്കങ്ങൾ, അനുഷ്ഠാന നിയമങ്ങൾ തുടങ്ങിയ എല്ലാ തുറകളിലും ഇതുതന്നെയാണ് അനുഭവം. പരിഷ്കാരത്തിലും സംസ്കാരത്തിലും മനുഷ്യൻ അങ്ങേയറ്റം പുരോഗമിച്ചിട്ടുണ്ടെന്ന് അവകാശപ്പെടുന്ന ഇക്കാലത്ത് ഈ യാഥാർത്ഥ്യം പൂർവ്വാധികം സ്പഷ്ടമായിക്കൊണ്ടാണിരിക്കുന്നത്. ഒരു കാര്യം, അല്ലെങ്കിൽ ഒരു ആശയം-അതെത്ര തന്നെ നീചമോ നികൃഷ്ടമോ ആയിക്കൊള്ളട്ടെ – ജനമദ്ധ്യേ പ്രചരിച്ചു കഴിഞ്ഞാൽ അതിന്റെ നീചരതയും നികൃഷ്ടതയും അതോടെ അവഗണിക്കപ്പെടുകയും ക്രമേണ അതൊരു മാന്യതയും ഉൽകൃഷ്ടതയുമായി രൂപാന്തരപ്പെടുകയും ചെയ്യുന്നത് വിരളമല്ല. ഭരണരംഗത്തും, രാഷ്ട്രീയ രംഗത്തും, സാമൂഹ്യരംഗത്തും, ആദർശരംഗത്തും, നിയമരംഗത്തുമെല്ലാംതന്നെ ഇതാണവസ്ഥ. ജനായത്തം, ജനകീയം എന്നൊക്കെയുള്ള പുരോഗമനാശയങ്ങളുടെ അടിത്തറ പരിശോധിച്ചാൽ ഭൂരിപക്ഷത്തിന്റെ അഭീഷ്ടങ്ങളാണ് നന്മയുടെയും തിന്മയുടെയും മാനദണ്ഡം എന്നായിരിക്കും അതിന്റെ ആകെത്തുക. ഒരു കള്ളം നൂറുവട്ടം ആവർത്തിക്കപ്പെട്ടാൽ അതൊരു സത്യമായിത്തീരുമെന്ന പ്രതീതിയാണ് പരക്കെയുള്ളതെന്ന് പറയാം. മദ്യ

പാനം, വ്യഭിചാരം, അന്യന്റെ അവകാശം കയ്യേറൽ മുതലായ നീചകൃത്യങ്ങൾപോലും ഈ അളവുകോൽ കൊണ്ടാണ് ഇന്ന് അളക്കപ്പെടുന്നത്. ധാർമികവും, സദാചാരപര വുമായ തുറകളിൽ ഇക്കാലത്ത് മനുഷ്യരിൽ പ്രചരിച്ചുവരുന്ന അരാജകത്വത്തിന്റെ പ്രധാന കാരണവും അതുതന്നെ. അഥവാ നന്മക്കും തിന്മക്കും സ്ഥിരതയില്ലായ്മ. നല്ല തിനെ നല്ലതായും, ചീത്തയെ ചീത്തയായും അംഗീകരിച്ചുകൊണ്ടുള്ള സുസ്ഥിരമായ ഒരു അടിസ്ഥാനത്തിൽ കാര്യങ്ങൾ കയ്യാളപ്പെടാത്തപക്ഷം, മനുഷ്യത്വം മൃഗീയതയി ലേക്കും പൈശാചികത്വത്തിലേക്കും അധഃപതിക്കുകയേ ചെയ്കയുള്ളൂ. സമാധാനം ലോകത്തു നിന്ന് നിശ്ശേഷം നഷ്ടപ്പെടുകയും ചെയ്യും.

മുസ്‌ലിം സമുദായത്തിൽ കടന്നുകൂടി സ്ഥിരപ്രതിഷ്ഠ പ്രാപിച്ചു കഴിഞ്ഞ അനാ ചാരങ്ങളും, അന്ധവിശ്വാസങ്ങളും, അല്ലാഹുവിന്റെയും റസൂലിന്റെയും അധ്യാപന ങ്ങൾക്ക് നിരക്കാത്ത അഭിപ്രായാദർശങ്ങളുമെല്ലാം തന്നെ, ഭൂരിപക്ഷത്തിന്റെയും ന്യൂന പക്ഷത്തിന്റെയും പേരിൽ വിലയിരുത്തുന്ന ഒരു സമ്പ്രദായം പലരിലും കാണാം. അല്ലാഹു ചൂണ്ടിക്കാട്ടിയ ഈ യാഥാർത്ഥ്യത്തിന് കടകവിരുദ്ധമത്രെ ഈ വിലയിരു ത്തൽ. മിക്കപ്പോഴും സത്യത്തിന്റെ പക്ഷം ന്യൂനപക്ഷവും അസത്യത്തിന്റെ പക്ഷം ഭൂരിപക്ഷവുമായിരിക്കും. 'മനുഷ്യരിൽ അധികമാളുകളും വിശ്വസിക്കുകയില്ല' (11:17). 'മനുഷ്യരിൽ അധികമാളുകളും അറിയുകയില്ല' (12:21). 'മനുഷ്യരിൽ അധികമാളുകളും നന്ദി കാണിക്കുകയില്ല' (12:38) എന്നിങ്ങിനെയുള്ള അനേകം ഖുർആൻ വചനങ്ങളിൽ നിന്നും ഈ വാസ്തവം വ്യക്തമായി മനസ്സിലാക്കാവുന്നതാകുന്നു. യഥാർത്ഥ പണ്ഡി തന്മാരുടെ ലക്ഷണങ്ങൾ പറയുന്ന മദ്ധ്യേ ഇമാം ഗസ്സാലി (റ) അദ്ദേഹത്തിന്റെ 'ഇഹ്‌യാ ഉലുമുദ്ദീൻ' എന്ന ഗ്രന്ഥത്തിൽ പറയുകയാണ്: 'പുതുനിർമിതങ്ങളായ കാര്യങ്ങളിൽ (അനാചാരങ്ങളിൽ) ഭൂരിപക്ഷം ആളുകൾ യോജിച്ചാലും അവയെ അവൻ (പണ്ഡി തൻ) കഠിനമായി സൂക്ഷിക്കേണ്ടതാണ്. സ്വഹാബികളുടെ കാലശേഷം പുതുതായി നിർമിക്കപ്പെട്ട കാര്യങ്ങളിൽ സൃഷ്ടികൾ ഏകോപിച്ചു കാണുന്നത്കൊണ്ട് അവൻ വഞ്ചിതനാവരുത്...' ചുരുക്കിപ്പറഞ്ഞാൽ ഒരു കാര്യം നല്ലതും ശരിയുമാണെന്ന് നിശ്ചയിക്കുന്നതിന് അതിന്റെ പ്രചാരമോ ജനസമ്മതിയോ മാനദണ്ഡമല്ല. അല്ലാഹു ഏതൊന്ന് നല്ലതാണെന്ന് നിശ്ചയിച്ചിട്ടുണ്ടോ അത് എപ്പോഴും നല്ലതുതന്നെ. അത് അനുസരിക്കുവാൻ ആളുണ്ടെങ്കിലും ഇല്ലെങ്കിലും ശരി. അവൻ ചീത്തയെന്ന് നിശ്ചയി ച്ചത് എപ്പോഴും ചീത്തയും തന്നെ. അതിനെ അനുകൂലിക്കുന്നവരുടെ ആധിക്യംകൊണ്ടോ ഭൂരിപക്ഷംകൊണ്ടോ അത് ചീത്തയല്ലാതാകുന്നില്ല.

## വിഭാഗം - 14

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تَسۡـَٔلُواْ عَنۡ أَشۡيَآءَ إِن تُبۡدَ لَكُمۡ تَسُؤۡكُمۡ وَإِن تَسۡـَٔلُواْ عَنۡهَا حِينَ يُنَزَّلُ ٱلۡقُرۡءَانُ تُبۡدَ لَكُمۡ

﴿104﴾ **ഹേ, വിശ്വസിച്ചവരേ, ചില കാര്യങ്ങളെക്കുറിച്ചു നിങ്ങൾ ചോദി ക്കരുത്: അവ നിങ്ങൾക്ക് വെളിവാ ക്കപ്പെട്ടാൽ അവ നിങ്ങളെ അതൃപ്തി പ്പെടുത്തും; ഖുർആൻ അവതരിക്ക പ്പെടുന്ന സമയത്ത് അവയെപ്പറ്റി നിങ്ങൾ ചോദിക്കുന്നതായാൽ, നിങ്ങൾക്ക് അവ വെളിവാക്കപ്പെടു കയും ചെയ്യും.**

عَفَا ٱللَّهُ عَنْهَا ۗ وَٱللَّهُ غَفُورٌ حَلِيمٌ ﴿١٠٤﴾

**അവയെക്കുറിച്ചു അല്ലാഹു മാപ്പു നൽകിയിരിക്കുകയാണ്. അല്ലാഹു വളരെ പൊറുക്കുന്നവനാണ്; സഹന ശീലനാണ്.**

قَدْ سَأَلَهَا قَوْمٌ مِّن قَبْلِكُمْ ثُمَّ أَصْبَحُوا۟ بِهَا كَٰفِرِينَ ﴿١٠٥﴾

﴾105﴿ **നിങ്ങളുടെ മുമ്പ് ഒരു ജനത അവ (സംബന്ധിച്ച്) ചോദിക്കുകയുണ്ടായി; പിന്നീട് അവർ അവയിൽ അവിശ്വാസികളായിത്തീർന്നു.**

---

﴾104﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ لَاتَسْأَلُوا നിങ്ങൾ ചോദിക്കരുത് (അന്വേഷിക്കരുത്) عَنْ أَشْيَاءَ ചില (പല)കാര്യങ്ങളെക്കുറിച്ച് إِنْ تُبْدَ അവ വെളിവാക്ക(വ്യക്തമാക്ക)പ്പെട്ടാൽ لَكُمْ നിങ്ങൾക്ക് تَسُؤْكُمْ അവ നിങ്ങളെ അതൃപ്തിപ്പെടുത്തും, നിങ്ങൾക്ക് അനിഷ്ടം വരുത്തും وَإِنْ تَسْأَلُوا നിങ്ങൾ ചോദിക്കുന്ന പക്ഷം عَنْهَا അവയെപ്പറ്റി حِينَ يُنَزَّلُ ഇറക്ക(അവതരപ്പിക്ക)പ്പെടുന്ന സമയത്ത് الْقُرْآنُ ഖുർആൻ تُبْدَ لَكُمْ അവ നിങ്ങൾക്ക് വെളിവാക്കപ്പെടും عَفَااللَّهُ അല്ലാഹു മാപ്പു ചെയ്തിരിക്കുന്നു عَنْهَا അവയെപ്പറ്റി وَاللَّهُ അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് حَلِيمٌ സഹനശീലനാണ് ﴾105﴿ قَدْسَأَلَهَا അവ ചോദിച്ചിട്ടുണ്ട് قَوْمٌ ഒരു ജനത مِنْ قَبْلِكُمْ നിങ്ങളുടെ മുമ്പ്, മുമ്പുള്ള ثُمَّ أَصْبَحُوا പിന്നീട് അവരായിത്തീർന്നു بِهَا അവയിൽ, അവയെപ്പറ്റി كَافِرِينَ അവിശ്വാസികൾ, നിഷേധികൾ

---

അനാവശ്യമായ ചോദ്യങ്ങൾ ഉന്നയിക്കുകയും, ഉപകാരപ്രദമല്ലാത്ത അന്വേഷണങ്ങൾ നടത്തുകയും ചെയ്യുന്നതിനെയാണ് അല്ലാഹു വിരോധിക്കുന്നത്. അങ്ങിനെയുള്ള ചോദ്യങ്ങൾക്ക് ലഭിക്കുന്ന മറുപടി പലപ്പോഴും ചോദ്യകർത്താവിന്പോലും അതൃപ്തിയും വിഷമവും ഉളവാക്കുന്നതായിരിക്കും. എന്നാൽ, ഖുർആൻ അവതരിക്കുമ്പോൾ അത്തരം വല്ല സംശയങ്ങളോ അവ്യക്തതയോ തോന്നുന്നപക്ഷം, അതിനെപ്പറ്റി ചോദിച്ചറിയുകയാണെങ്കിൽ അതിന് പരിഹാരം ലഭിക്കുകയും ചെയ്യും. ഇതിനു മുമ്പ് ഇങ്ങിനെ വല്ല ചോദ്യങ്ങളും ചോദിക്കപ്പെട്ടിട്ടുണ്ടെങ്കിൽ അത് അല്ലാഹു മാപ്പാക്കിയിരിക്കുന്നു. മേലിൽ ആരും അങ്ങിനെ ചെയ്യരുത്. മുമ്പുള്ള സമുദായക്കാർ-വേദക്കാർ-അത്തരം അനാവശ്യ ചോദ്യങ്ങൾ പലതും ചോദിക്കയുണ്ടായിട്ടുണ്ട്. എന്നിട്ട് ആ ചോദ്യങ്ങൾക്ക് കിട്ടിയ മറുപടിക്കനുസരിച്ച് നിറവേറ്റേണ്ടിയിരുന്ന ബാധ്യതകൾ അവർ നിറവേറ്റുകയുണ്ടായില്ല. അവയെ ലംഘിക്കുകയും നിഷേധിക്കുകയുമാണവർ ചെയ്തത്. അതുപോലെ സത്യവിശ്വാസികളും ആയിത്തീരാതിരിക്കുവാനാണ് ഇങ്ങനെ ഉപദേശിക്കുന്നത് എന്നൊക്കെയാണ് അല്ലാഹു പറഞ്ഞതിന്റെ താൽപര്യം.

ഒരു കാര്യം ഇന്നിന്ന പ്രകാരമായിരിക്കണമെന്ന് വിശദീകരിക്കപ്പെട്ടിട്ടില്ലാത്തപ്പോൾ

ജനങ്ങൾക്ക് അവരുടെ ഹിതവും സൗകര്യവും അനുസരിച്ച് അത് കൈകാര്യം ചെയ്‌വാൻ വിഷമമുണ്ടായിരിക്കയില്ല. വിശദാംശങ്ങളെപ്പറ്റി ചോദ്യം ചെയ്യുമ്പോൾ ലഭിക്കുന്ന വിശദീകരണം അത് ഇന്നിന്നപ്രകാരമായിരിക്കണമെന്നുള്ള ഒരു സുനിശ്ചിതത്വം ഉളവാക്കുന്നു. അതോടെ അതിൽ മുമ്പുണ്ടായിരുന്ന വിശാലതയും സൗകര്യവും നീങ്ങിപ്പോകുകയും, അതിൽ കൃത്യതയും കണിശതയും വർദ്ധിക്കുകയും ചെയ്യുന്നു. അതിന് ഇടവരുത്താതിരിക്കുകയാണ് നല്ലത് എന്നത്രെ ഈ നിരോധത്തിലടങ്ങിയ തത്വം. ഇസ്‌റാഈല്യർ മൂസാ നബി (അ)യോടും, മറ്റു ചില പ്രവാചകന്മാരോടും അനാവശ്യ ചോദ്യങ്ങൾ നടത്തിക്കൊണ്ടിരുന്നതും, അവസാനം, അവർക്ക് ലഭിച്ച വിശദീകരണങ്ങൾ അവർക്കുതന്നെ ദോഷകരമായി കലാശിച്ചതും, അവരുടെ അനുസരണക്കേടിനും നിഷേധത്തിനും അത് വഴിവെക്കുകയുണ്ടായതുമാണ് അല്ലാഹു ചൂണ്ടിക്കാണിച്ചത്. അതിന്റെ പല ഉദാഹരണങ്ങളും സൂറത്തുൽ ബക്വറഃ 67-71 ലും മറ്റുമായി അല്ലാഹു ഉദ്ധരിച്ചിട്ടുണ്ടുതാനും.

ഈ നിരോധം അവതരിക്കുവാൻ കാരണമാകുമാറുള്ള ചില സംഭവങ്ങൾ ഹദീഥുകളിൽ വന്നിരിക്കുന്നു. ഒരിക്കൽ നബി ﷺ യോട് പലരും പലതും ചോദിച്ചുകൊണ്ടിരുന്നു. തിരുമേനിക്ക് ദ്വേഷ്യം പിടിച്ചു. 'ചോദിച്ചോളൂ! ചോദിച്ചോളൂ!' എന്നു പറഞ്ഞു. സ്വഹാബികൾക്ക് ഭയമായി. അവർ തല മൂടിയിട്ട് കരയുവാൻ തുടങ്ങി. ഈ അവസരത്തിൽ കൂട്ടത്തിലൊരാൾ എഴുന്നേറ്റു. അയാളുടെ സാക്ഷാൽ പിതാവിലേക്കു ചേർക്കപ്പെട്ടുകൊണ്ടല്ല അയാൾ വിളിക്കപ്പെട്ടിരുന്നത്. അയാൾ ചോദിച്ചു: 'നബിയേ, എന്റെ പിതാവ് ആരാണ്?' തിരുമേനി ഉത്തരം പറഞ്ഞു: 'തന്റെ പിതാവ് ഹുദാഫഃ (حذافة)യാകുന്നു.' അപ്പോൾ, ഉമർ (റ) നബി ﷺ യുടെ അടുക്കലേക്കു ചെന്നു 'ഞങ്ങൾ അല്ലാഹുവിനെ റബ്ബായും, അങ്ങയെ റസൂലായും, ഇസ്‌ലാമിനെ മതമായും തൃപ്തിപ്പെട്ടിരിക്കുന്നു. അങ്ങുന്ന് ഞങ്ങൾക്ക് മാപ്പു തരണം' എന്നപേക്ഷിച്ചുകൊണ്ടിരുന്നു. അങ്ങനെ തിരുമേനി സമാധാനപ്പെട്ടു. ഈ സംഭവം, ബുഖാരി, മുസ്‌ലിം (റ) മുതലായവർ ഉദ്ധരിച്ചതാണ്.

ഹജ്ജ് കർമം നിർബന്ധമാക്കിക്കൊണ്ട് ക്വുർആൻ അവതരിച്ചപ്പോൾ ചില സ്വഹാബികൾ നബി ﷺ യോട്: 'എല്ലാ കൊല്ലവും നിർബന്ധമാണോ?' എന്ന് ചോദിച്ചു. തിരുമേനി മറുപടിയൊന്നും പറഞ്ഞില്ല. ചോദ്യകർത്താവ് ചോദ്യം ആവർത്തിച്ചുകൊണ്ടിരുന്നു. തിരുമേനി അപ്പോഴൊക്കെ മിണ്ടാതിരിക്കുകയാണ് ചെയ്തത്. മൂന്നാമത്തെ പ്രാവശ്യത്തിൽ തിരുമേനി പറഞ്ഞു: 'അതെ' എന്നു ഞാൻ പറഞ്ഞാൽ അത് നിർബന്ധമാകുകതന്നെ ചെയ്യും. നിർബന്ധമായാൽ നിങ്ങൾക്കതിന് സാധ്യമാകാതെയും വരും. ഞാൻ നിങ്ങളെ ഒഴിവാക്കി വിടുമ്പോൾ നിങ്ങൾ എന്നെ (ചോദ്യം ചെയ്യാതെ) വിട്ടേക്കണം. നിങ്ങളുടെ മുമ്പുള്ളവർ നാശമടഞ്ഞത് അവരുടെ ചോദ്യത്തിന്റെ ആധിക്യവും, അവരുടെ നബിമാരോട് അവർ വിയോജിപ്പ് കാണിച്ചതും നിമിത്തംതന്നെയാണ്. അതുകൊണ്ട് ഞാൻ നിങ്ങളോട് വല്ലതും കൽപിച്ചാൽ, അതിൽ നിന്നും കഴിയുന്നത്ര നിങ്ങൾ ചെയ്തുകൊള്ളുക. ഞാൻ നിങ്ങളോട് വല്ലതും വിരോധിച്ചാൽ അത് നിങ്ങൾ (പാടെ) വിട്ടേക്കുകയും ചെയ്തുകൊള്ളുക. അഹ്മദ്, മുസ്‌ലിം, ഹാകിം (റ) മുതലായവർ ഉദ്ധരിച്ചതാണിത്.

ഇതുപോലെയുള്ള ചില സംഭവങ്ങൾ വേറെയും ഉദ്ധരിക്കപ്പെട്ടിരിക്കുന്നു. ഇങ്ങിനെയുള്ള ചില കാരണങ്ങളാണ് ഈ വചനത്തിന്റെ അവതരണഹേതു എന്ന് ഹദീഥു

കളിൽ നിന്ന് മനസ്സിലാകുന്നു. നബി ﷺ അരുളിച്ചെയ്തതായി സഅ്ദുബ്നു അബീവ ക്ക്വാസ് (റ) പ്രസ്താവിക്കുന്നു: 'മുസ്‌ലിംകളിൽവെച്ചു വമ്പിച്ച തെറ്റുകാരൻ യാതൊരുവനാകുന്നു: നിഷിദ്ധമാക്കപ്പെട്ടിട്ടില്ലാത്ത ഒരു കാര്യം, അവന്റെ ചോദ്യം നിമിത്തം നിഷിദ്ധമാക്കപ്പെട്ടു' (ബു; മു). മറ്റൊരു നബി വചനത്തിലെ വാചകം ഇങ്ങിനെയാണ്: 'നിങ്ങളോടുള്ള കാരുണ്യം നിമിത്തം-മറന്നുപോയതുകൊണ്ടല്ല-പല കാര്യങ്ങളെക്കുറിച്ചും അല്ലാഹു മൗനം അവലംബിച്ചിട്ടുണ്ട്. അവയെപ്പറ്റി നിങ്ങൾ ചോദ്യം നടത്തരുത്'.

വിവരമില്ലാത്ത കാര്യം ചോദിച്ചറിയരുതെന്നോ, സംശയത്തിനു പരിഹാരം തേടിക്കൂടാ എന്നോ അല്ല. ഇതുപോലെയുള്ള ക്വുർആൻ വചനങ്ങളുടെയും, നബി വചനങ്ങളുടെയും പൊരുൾ. അനാവശ്യമായ വിശദീകരണം ആവശ്യപ്പെടുക, സങ്കൽപ ചോദ്യങ്ങൾ ഉന്നയിക്കുക, സംഭവിക്കാത്ത കാര്യങ്ങളെക്കുറിച്ച് ചോദ്യം നടത്തുക, അനുഷ്ഠിക്കുവാനല്ലാതെ-തർക്കത്തിനുവേണ്ടിയോ പരീക്ഷിക്കുവാൻ വേണ്ടിയോ-ചോദിക്കുക മുതലായവയാണ് വിരോധിക്കപ്പെട്ടിരിക്കുന്നത്. അറിയാത്ത കാര്യങ്ങൾ അന്വേഷിച്ചു മനസ്സിലാക്കണമെന്നുള്ളത് ക്വുർആനിൽ നിന്നും ഹദീഥിൽ നിന്നും അറിയപ്പെട്ടിട്ടുള്ളതാകുന്നു.

مَا جَعَلَ ٱللَّهُ مِنۢ بَحِيرَةٍ وَلَا سَآئِبَةٍ وَلَا وَصِيلَةٍ وَلَا حَامٍ

**﴾106﴿ 'ബഹീറത്താ'കട്ടെ, 'സാഇബത്താ'കട്ടെ, 'വസ്വീലത്താ'കട്ടെ, 'ഹാം' ആകട്ടെ (ഒന്നും തന്നെ) അല്ലാഹു ഏർപ്പെടുത്തിയിട്ടില്ല;**

وَلَٰكِنَّ ٱلَّذِينَ كَفَرُواْ يَفْتَرُونَ عَلَى ٱللَّهِ ٱلْكَذِبَ

**പക്ഷേ, അവിശ്വസിച്ചവർ അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമക്കുകയാണ്.**

وَأَكْثَرُهُمْ لَا يَعْقِلُونَ ﴿١٠٦﴾

**അവരിൽ അധികമാളും ബുദ്ധി കൊടു(ത്തു ഗ്രഹി)ക്കുന്നില്ല.**

وَإِذَا قِيلَ لَهُمْ تَعَالَوْاْ إِلَىٰ مَآ أَنزَلَ ٱللَّهُ وَإِلَى ٱلرَّسُولِ قَالُواْ حَسْبُنَا مَا وَجَدْنَا عَلَيْهِ ءَابَآءَنَآ

**﴾107﴿ അവരോട്: 'അല്ലാഹു ഇറക്കിയതിലേക്കും റസൂലിലേക്കും വരുവിൻ' എന്ന് പറയപ്പെട്ടാൽ, അവർ പറയും: 'ഞങ്ങളുടെ പിതാക്കളെ ഏതൊരു പ്രകാരത്തിൽ ഞങ്ങൾ കണ്ടെത്തിയോ അതുമതി ഞങ്ങൾക്ക്' എന്ന്.**

---

﴾106﴿ مَاجَعَلَ اللهُ അല്ലാഹു ആക്കി (ഏർപ്പെടുത്തി)യിട്ടില്ല مِنۢ بَحِيرَةٍ ഒരു ബഹീറത്തിനെയും وَلَاسَآئِبَةٍ സാഇബത്തിനെയുമില്ല وَلَاوَصِيلَةٍ വസ്വീലത്തിനെയുമില്ല وَلَاحَامٍ

أَوَلَوْ كَانَ ءَابَآؤُهُمْ لَا يَعْلَمُونَ شَيْـًٔا وَلَا يَهْتَدُونَ ﴿١٠٤﴾

**അവരുടെ പിതാക്കൾക്ക് യാതൊന്നു അറിയാതെയും, അവർ സന്മാർഗം പ്രാപിക്കാതെയുമായിരുന്നാലുമോ?! [എന്നാലും അവർക്ക് അതു തന്നെ മതിയോ?!]**

---

ഹാമിനെയും ഇല്ല وَلَـٰكِنَّ എങ്കിലും الَّذِينَ كَفَرُوا അവിശ്വസിച്ചവർ يَفْتَرُونَ അവർ കെട്ടിച്ചമക്കുന്നു عَلَى اللَّهِ അല്ലാഹുവിന്റെ മേൽ الْكَذِبَ കളവ്, വ്യാജം وَأَكْثَرُهُمْ അവരിൽ അധികമാളും لَا يَعْقِلُونَ ബുദ്ധി കൊടുക്കുന്നില്ല, ഗ്രഹിക്കുന്നില്ല, ചിന്തിക്കുന്നില്ല ﴾107﴿ وَإِذَا قِيلَ لَهُمْ അവരോടു പറയപ്പെട്ടാൽ تَعَالَوْا നിങ്ങൾ വരുവിൻ إِلَىٰ مَا أَنزَلَ ഇറക്കിയതിലേക്ക് اللَّهُ അല്ലാഹു وَإِلَى الرَّسُولِ റസൂലിലേക്കും قَالُوا അവർ പറയും, പറയുകയായി حَسْبُنَا ഞങ്ങൾക്കുമതി مَا وَجَدْنَا عَلَيْهِ ഞങ്ങൾ (യാതൊരു പ്രകാരം) കണ്ടെത്തിയോ അത് آبَاءَنَا ഞങ്ങളുടെ പിതാക്കളെ أَوَلَوْ كَانَ ആയിരുന്നാലുമോ آبَاؤُهُمْ അവരുടെ പിതാക്കൾ لَا يَعْلَمُونَ അവർ അറിയാതെ, അറിയുകയില്ല شَيْئًا യാതൊന്നും وَلَا يَهْتَدُونَ അവർ നേർമാർഗം പ്രാപിക്കാതെയും (പ്രാപിക്കുന്നുമില്ല).

---

മുശ്‌രിക്കുകൾ അവരുടെ ദൈവങ്ങൾക്ക്-വിഗ്രഹങ്ങൾക്ക്-നേർച്ച വഴിപാടായി നിശ്ചയിക്കപ്പെട്ടിരുന്ന ചിലതരം മൃഗങ്ങളെപ്പറ്റിയാണ് ഈ വചനത്തിൽ പ്രസ്താവിക്കുന്നത്. ഓരോന്നിന്റെയും നിർവ്വചനത്തിൽ പലഅഭിപ്രായങ്ങളും ഉള്ളതുകൊണ്ട് ഉദാഹരണാർത്ഥം ഓരോന്നു മാത്രം വിവരിക്കാം: ഒരു ഒട്ടകം അഞ്ചു പ്രസവം കഴിഞ്ഞാൽ അതിനെ ദൈവങ്ങൾക്കായി ഉഴിഞ്ഞിടുകയും, അതിന്റെ അടയാളമായി അതിന്റെ കാതു കീറുകയും ചെയ്യുക പതിവായിരുന്നു. പിന്നീട് ആരും അതിന്റെ പാൽ കറക്കുകയില്ല. പാൽ ദൈവങ്ങൾക്കാണെന്നാണ് സങ്കൽപം. ഇങ്ങിനെയുള്ള ഒട്ടകമാണ് ബഹീറത്ത് (بحيرة). രോഗശമനം മുതലായ വല്ല കാര്യങ്ങളെയും മുൻനിറുത്തി ദൈവങ്ങൾക്ക് നേർച്ചയിടുകയും, അനന്തരം യഥേഷ്ടംമേഞ്ഞു നടക്കുവാൻ വിടുകയും ചെയ്യപ്പെടുന്ന ഒട്ടകത്തിനാണ് 'സാഇബത്ത്' (سائبة) എന്ന് പറയുന്നത്. പിന്നീടതിനെ വാഹനമായോ മറ്റോ ഉപയോഗിക്കുകയില്ല. ഒരു ആടിന്റെ ആദ്യത്തെ പ്രസവത്തിൽ ജനിച്ചത് ആൺകുട്ടിയായാൽ അത് ദൈവങ്ങൾക്കും, പെൺകുട്ടിയായാൽ അവർക്കുമായിരിക്കും. ആണിനെയും പെണ്ണിനെയും പ്രസവിച്ചാൽ അത് 'വസ്വീലത്ത്' (وصيلة) ആയിത്തീരുന്നതാണ്. ഒരു നിശ്ചിത എണ്ണം സന്താനങ്ങളുടെ പിതാവായിത്തീർന്ന ഒട്ടകക്കൂറ്റൻ പിന്നീട് ദൈവങ്ങൾക്കായി ഒഴിച്ചു വിടപ്പെടും. അതിനു 'ഹാം' (حام) എന്നും പറയപ്പെടും. ഓരോന്നിന്റെയും നിർവ്വചനങ്ങൾ വേറെ രൂപങ്ങളിലും വിവരിക്കപ്പെട്ടുകാണാം. ഓരോന്നിനെക്കുറിച്ചും ചില വിശദീകരണങ്ങൾ പറയപ്പെടുന്നുണ്ട്. ആയത്തിലെ ആശയം മനസ്സിലാക്കുന്നതിന് അവയൊന്നും വിസ്തരിക്കേണ്ടുന്ന ആവശ്യം കാണുന്നില്ല. മൊത്തത്തിൽ പറഞ്ഞാൽ, മൃഗങ്ങളെ വിഗ്രഹങ്ങൾക്ക് നേർച്ചയാക്കി വിടുന്ന

പലസമ്പ്രദായങ്ങളും മുശ്‌രിക്കുകൾക്കിടയിൽ ഉണ്ടായിരുന്നു. അവ ഒന്നും തന്നെ അല്ലാഹു നിയമിച്ചതോ അനുവദിച്ചതോ അല്ല. അവരാകട്ടെ, എല്ലാം അല്ലാഹു കൽപിച്ച പുണ്യകർമങ്ങളും, ആരാധനാമുറകളുമാണെന്ന നിലക്കാണ് അതൊക്കെ ചെയ്തു വരുന്നത്. ഇത് അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമക്കലാണെന്ന് പറയേണ്ടതില്ല ല്ലോ. അവരുടെ പൂർവ്വികന്മാർ ആചരിച്ചു വന്നതിനെ അനുകരിക്കുകയെന്നല്ലാതെ, എന്തെങ്കിലും തെളിവോ ന്യായമോ അവർക്കില്ല താനും.

അന്നത്തെ മുശ്‌രിക്കുകൾ സ്വീകരിച്ചിരുന്ന അതേ രൂപത്തിലും അതേ നാമത്തി ലുമല്ലെങ്കിലും, അവയോട് സാമ്യമുള്ള പലതരം നേർച്ച വഴിപാടുകൾ ഇന്നും വിഗ്ര ഹാരാധകന്മാർക്കിടയിൽ നടപ്പുണ്ട്. വിഗ്രഹാരാധകരിൽ മാത്രമല്ല, ഇസ്‌ലാമിനെപ്പറ്റി കാര്യമായൊന്നും അറിഞ്ഞുകൂടാത്ത പാമര മുസ്‌ലിംകൾക്കിടയിൽ തന്നെയും പലതും കാണാവുന്നതാണ്. മൃഗങ്ങളെമാത്രമല്ല, ചിലർ പ്രാവ്, കോഴി മുതലായ പക്ഷികളെയും വഴിപാടാക്കി വിടാറുണ്ട്. പക്ഷേ, ഇവർ വിഗ്രഹങ്ങളുടെ പേരിലല്ല, വല്ല മഹാത്മാക്ക ളുടെ പേരിലോ, അവരുടെ ക്വബ്ർസ്ഥാനങ്ങളുടെ പേരിലോ ആയിരിക്കും നേർച്ചയാ ക്കിയിരിക്കുക എന്നു മാത്രം. അല്ലാഹു അല്ലാത്ത ആരുടെ പേരിലായാലും എന്തിന്റെ പേരിലായാലും അത് ശിർക്കിൽ പെട്ടതു തന്നെ. ഇങ്ങിനെ വഴിപാടാക്കപ്പെട്ട ജീവിക ളെ– അവനിമിത്തം ഉപദ്രവങ്ങൾ ഉണ്ടായിരുന്നാൽ പോലും– വിരട്ടുവാനോ അടിക്കു വാനോ പാടില്ലെന്നുപോലും പല വിഡ്ഢികളും കരുതി വരുന്നു.

അല്ലാമാ സ്വാവീ (റ)യുടെ ഒരു പ്രസ്താവന ഇവിടെ വളരെ ശ്രദ്ധേയമാകുന്നു. അദ്ദേഹം ഈ വചനത്തിന്റെ വിവരണത്തിൽ പറയുകയാണ്: 'ഹറാമിന്റെ (നിഷിദ്ധ ത്തിന്റെ) വിഷയത്തിൽ ഇതുപോലെതന്നെയാണ് പൊതുജനങ്ങളിലുള്ള ചില ഭോഷ ന്മാർ ചെയ്യാറുള്ളതും. അതായത്: ഏതെങ്കിലും ഒരു വലിയ്യിന്റെ (മഹാത്മാവിന്റെ) പേരിൽ ഒരു മൂരിക്കുട്ടനെയോ ആട്ടിനെയോ ജനങ്ങളുടെ സ്വത്തുക്കളിൽ നിന്ന് തിന്നു മാറ് അവർ വിട്ടുകളയും. ആരും അതിന് തടസ്സം വരുത്തുവാൻ തുനിയുകയില്ല. ഇവർക്ക് ആരെങ്കിലും ഉപദേശം നൽകുകയും, അത് ഹറാമാ(നിഷിദ്ധമാ)ണെന്ന് പറയുകയും ചെയ്താൽ, അവനെപ്പറ്റി അവർ തെറ്റായ ധാരണ ധരിക്കുകയും, അവൻ ഔലിയാ ക്കളെ (മഹാത്മാക്കളെ) സ്നേഹിക്കുന്നില്ലെന്ന് പറയുകയും ചെയ്യും. അത് പുണ്യ കർമവും വഴിപാടുമാണെന്ന് അവർ വിശ്വസിച്ചാൽ അവർ അവിശ്വാസികളായി. ഇല്ലാത്ത പക്ഷം, അത് ഹറാമായ കാര്യങ്ങളിൽ പെട്ടതുമാകുന്നു. ഒരു (നല്ല) കാര്യത്തിലാണ് തങ്ങളെന്ന് അവർ വിചാരിക്കുന്നു. അറിയുക. നിശ്ചയമായും അവർ വ്യാജവാദികളാ കുന്നു'.(*)

പ്രമാണങ്ങൾ ഉദ്ധരിച്ചുകൊണ്ട് ഇത്തരം ആളുകളെ ഉപദേശിക്കുന്നവരോട് ഇവർക്കും പറയുവാനുള്ള ന്യായം മുൻകാലത്ത് ആ മുശ്‌രിക്കുകൾ പറഞ്ഞു വന്നി രുന്ന അതേ വാക്കുകൾ തന്നെ. അതെ, ഞങ്ങളുടെ പൂർവ്വികന്മാർ മുതൽക്കേ ആച രിച്ചു വന്ന ഈ നടപടികൾ ഞങ്ങൾ ഉപേക്ഷിക്കുവാൻ പോകുന്നില്ല എന്ന്. അന്ധവി ശ്വാസങ്ങളുടെയും, അനാചാരങ്ങളുടെയും പൊതുവെയുള്ള ന്യായീകരണം എക്കാ ലത്തും പൂർവ്വികന്മാരെ അന്ധമായി അനുകരിച്ചു പോരുക എന്നുള്ളതാകുന്നു. പൂർവ്വിക ന്മാർ ചെയ്തത് തെറ്റോ ശരിയോ എന്നൊന്നും അവർക്ക് ആലോചനാ വിഷയമേ അല്ല.

---

(*) حاشية الصاوي على تفسير الجلالين ج 1 ص 249

അതുകൊണ്ടാണ് അവരുടെ ഈ അനുകരണത്തെ അപലപിച്ചുകൊണ്ടും, അവരുടെ ബുദ്ധിയെ തട്ടി ഉണർത്തിക്കൊണ്ടും അല്ലാഹു ചോദിക്കുന്നത്: .....أَوَلَوْ كَانَ آبَاؤُهُمْ (അവരുടെ പിതാക്കൾക്ക് ഒന്നും അറിഞ്ഞിരുന്നതുമില്ല, അവർ നേർമാർഗം പ്രാപിച്ചിരുന്നതുമില്ല, എന്നാലും അവരെ പിൻപറ്റുകതന്നെയാണോ അവർ ചെയ്യുന്നത്?!) അന്ധവിശ്വാസങ്ങളുടെയും അനാചാരങ്ങളുടെയും ന്യായീകരണത്തിനു ഉപയോഗപ്പെടുത്താറുള്ള മറ്റൊരു അടവ് ഭൂരിപക്ഷവാദമാണ്. ഇതിനെപ്പറ്റി 103-ാം വചനത്തിലും അതിന്റെ വിവരണത്തിലും പ്രസ്താവിച്ചുവല്ലോ. ഇത്തരം അനുകരണവാദികളും, ഭൂരിപക്ഷവാദികളും പ്രത്യേകം ശ്രദ്ധിക്കേണ്ടുന്ന ഒരു ഉപദേശമാണ് അടുത്ത വചനത്തിൽ അല്ലാഹു നൽകുന്നത്:-

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ عَلَيْكُمْ أَنفُسَكُمْ ۖ لَا يَضُرُّكُم مَّن ضَلَّ إِذَا ٱهْتَدَيْتُمْ ۚ

**《108》 ഹേ, വിശ്വസിച്ചവരേ, നിങ്ങൾ നിങ്ങളുടെ സ്വന്ത(ശരീര)ങ്ങളെ കാത്തു (സൂക്ഷിച്ചു) കൊള്ളുവിൻ. നിങ്ങൾ സന്മാർഗം പ്രാപിച്ചാൽ, വഴിപിഴച്ചവർ നിങ്ങൾക്ക് ഉപദ്രവം വരുത്തുന്നതല്ല.**

إِلَى ٱللَّهِ مَرْجِعُكُمْ جَمِيعًا فَيُنَبِّئُكُم بِمَا كُنتُمْ تَعْمَلُونَ ﴿١٠٨﴾

**അല്ലാഹുവിങ്കലേക്കത്രെ നിങ്ങളെല്ലാവരുടെയും മടങ്ങിവരവ്. അപ്പോൾ നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെപ്പറ്റി അവൻ നിങ്ങളെ ബോധ്യപ്പെടുത്തുന്നതാണ്.**

---

《108》 يَاأَيُّهَا الَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ عَلَيْكُمْ നിങ്ങളുടെ ബാധ്യത, നിങ്ങൾ മുറുകെ പിടിക്കുക, കാത്തുകൊള്ളുക, സൂക്ഷിക്കുക أَنفُسَكُمْ നിങ്ങളുടെ സ്വന്തങ്ങൾ, ദേഹങ്ങളെ, ആത്മാക്കളെ, ശരീരങ്ങളെ (സ്വന്തംകാര്യങ്ങൾ) لَا يَضُرُّكُمْ നിങ്ങളെ ദ്രോഹിക്കയില്ല, നിങ്ങൾക്ക് ഉപദ്രവം ചെയ്കയില്ല مَنْ ضَلَّ വഴിപിഴച്ചവർ إِذَا اهْتَدَيْتُمْ നിങ്ങൾ സന്മാർഗം പ്രാപിച്ചാൽ, നേർമാർഗത്തിലായാൽ إِلَى اللَّهِ അല്ലാഹുവിങ്കലേക്കാണ് مَرْجِعُكُمْ നിങ്ങളുടെ മടക്കം, മടങ്ങി വരവ് جَمِيعًا മുഴുവനും, എല്ലാവരും فَيُنَبِّئُكُمْ അപ്പോൾ അവൻ നിങ്ങളെ ബോധ്യപ്പെടുത്തും, നിങ്ങൾക്ക് അറിയിച്ചു തരും بِمَا كُنتُمْ നിങ്ങൾ ആയിരുന്നതിനെപ്പറ്റി تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കും

---

നിങ്ങൾ ഓരോരുത്തരും അവരവരുടെ സ്വന്തം കാര്യങ്ങൾ- രക്ഷാമാർഗം-ശ്രദ്ധിക്കണം; മറ്റുള്ളവർ വഴി പിഴച്ചുപോയതുകൊണ്ട് നിങ്ങൾക്ക് ദോഷമൊന്നും വരാനില്ല; നിങ്ങൾ നേരായ മാർഗത്തിലാണോ അല്ലേ എന്നതാണ് നിങ്ങൾ ഗൗനിക്കേണ്ടത്; എല്ലാ

വരും അവനവന്റെ കർമഫലം തന്നെ അനുഭവിക്കേണ്ടി വരും; മറ്റൊരാളുടെ പിഴവു കൊണ്ട് നിങ്ങൾക്ക് ഒഴിവുകഴിവ് ലഭിക്കാൻ പോകുന്നില്ല; നിങ്ങളെല്ലാവരും തന്നെ അല്ലാഹുവിങ്കലേക്കാണ് അവസാനം മടങ്ങി എത്തുക; അപ്പോൾ ഓരോരുത്തരുടെയും ചെയ്തികളെക്കുറിച്ചു-അവ ശരിയോ തെറ്റോ എന്നും മറ്റും- അവൻ നിങ്ങളെ ശരിക്കും ബോധ്യപ്പെടുത്തി വേണ്ട നടപടികൾ എടുത്തുകൊള്ളും എന്നൊക്കെയാണ് ഈ വചനത്തിന്റെ സാരം. മറ്റുള്ളവർക്ക് വേണ്ടുന്ന ഉപദേശങ്ങൾ നൽകുക, നല്ല കാര്യങ്ങൾകൊണ്ട് ഉപദേശിക്കുക, ചീത്ത കാര്യങ്ങളെക്കുറിച്ചു വിരോധിക്കുക, അനാചാര ദുരാചാരങ്ങളെ നീക്കം ചെയ്‌വാൻ ശ്രമിക്കുക എന്നിവയൊന്നും ആവശ്യമില്ലെന്നല്ല ഇപ്പറഞ്ഞതിന്റെ താൽപര്യം. മറ്റുള്ളവർ ചെയ്യുന്നത് ശരിയോ തെറ്റോ എന്നു നോക്കാതെ അനുകരിക്കുക, മറ്റുള്ളവർ പിഴച്ചു പോയെങ്കിൽ നാമും പിഴച്ചുപോയിക്കൊള്ളട്ടെ എന്ന നിലപാട് സ്വീകരിക്കുക, തെളിവും ന്യായവും നോക്കാതെ-ഭൂരിപക്ഷത്തിന്റെയോ നല്ലവരെന്ന് കരുതപ്പെടുന്നവരുടെയോ പ്രവൃത്തികളെ മാത്രം ആധാരമാക്കി-കാര്യങ്ങൾ വിലയിരുത്തുക, സ്വന്തം ഗുണദോഷങ്ങളെപ്പറ്റി ഗൗനിക്കാതെ അന്യരുടെ കാര്യത്തിൽ ശ്രദ്ധപതിക്കുക എന്നിങ്ങനെയുള്ള സമ്പ്രദായങ്ങൾ ഉപേക്ഷിച്ചു സ്വന്തം രക്ഷാമാർഗങ്ങളിൽ കൂടുതൽ ശ്രദ്ധ ചെലുത്തുകയാണ് വേണ്ടത് എന്നത്രെ താൽപര്യം.

അബൂബക്ർ സ്വിദ്ദീക് (റ) അദ്ദേഹത്തിന്റെ ഒരു പ്രസംഗത്തിൽ ഇക്കാര്യം പ്രത്യേകം ഉണർത്തുകയുണ്ടായി. അദ്ദേഹം പറഞ്ഞു: ഹേ, മനുഷ്യരേ, നിങ്ങൾ .....عَلَيْكُمْ أَنفُسَكُمْ എന്നുള്ള (ഈ) വചനം ഓതുന്നു. അതിനെ അതിന്റെ സ്ഥാനത്തല്ലാതെ നിങ്ങൾ വെക്കുകയും ചെയ്യുന്നു. റസൂൽ ﷺ ഇങ്ങിനെ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്: 'ഒരു നിരോധിക്കപ്പെട്ട കാര്യം കണ്ടിട്ട് ജനങ്ങൾ അതിന് മാറ്റം വരുത്താതിരിക്കുന്നപക്ഷം, അല്ലാഹു അവരിൽ പൊതുവായ വല്ല ശിക്ഷയും ഏർപ്പെടുത്തുവാൻ ഇടയാകുന്നതാണ്' (അ; ദാ; തി; ജ; ന;). അബൂഥഅ്ലബത്തൽ ഖുശനീ (റ)യോടു ഈ ക്വുർആൻ വചനത്തെപ്പറ്റി ചോദിക്കപ്പെട്ടപ്പോൾ, അദ്ദേഹം നൽകിയ മറുപടി ഇതായിരുന്നു: 'സൂക്ഷ്മമായി അറിയുന്ന ഒരാളോട്-അതായത്, റസൂൽ തിരുമേനി ﷺയോട്-ഞാൻ അതിനെപ്പറ്റി ചോദിച്ചിരിക്കുന്നു. അപ്പോൾ അവിടുന്ന് പറഞ്ഞു: 'എന്നാൽ, നിങ്ങൾ സദാചാരത്തെക്കുറിച്ചു ഉപദേശിക്കണം; ദുരാചാരത്തെക്കുറിച്ചു നിരോധിക്കുകയും ചെയ്യണം. അങ്ങനെ, ലുബ്ധതക്ക് വഴിപ്പെടുന്നതായും, തന്നിഷ്ടം പിൻപറ്റപ്പെടുന്നതായും, ഐഹിക കാര്യത്തിന് പ്രാധാന്യം നൽകപ്പെടുന്നതായും, ഓരോരുത്തരും അവരവരുടെ അഭിപ്രായം കൊണ്ട് തൃപ്തി അടയുന്നതായും നീ കണ്ടാൽ, അപ്പോൾ നീ നിന്റെ സ്വന്തം കാര്യം നോക്കുക. പൊതുജനങ്ങളുടെ കാര്യം നീ വിട്ടേക്കുകയും ചെയ്യുക. നിങ്ങളുടെ പിന്നാലെ ചില നാളുകൾ വരാനിരിക്കുന്നു; അന്ന് ക്ഷമകൈക്കൊള്ളുന്നവൻ തീക്കനലിൻമേൽ പിടിച്ചവനെപ്പോലെയായിരിക്കും. അന്ന് (സൽക്കർമം) പ്രവർത്തിക്കുന്നവർക്ക് നിങ്ങളുടെ പ്രവൃത്തിപോലെ പ്രവർത്തിക്കുന്ന അമ്പതുപേരുടെ അത്ര പ്രതിഫലമുണ്ടായിരിക്കുന്നതാണ്.' (തി; ദാ; ജ.)

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ شَهَٰدَةُ بَيۡنِكُمۡ إِذَا حَضَرَ أَحَدَكُمُ ٱلۡمَوۡتُ حِينَ ٱلۡوَصِيَّةِ ٱثۡنَانِ ذَوَا عَدۡلٖ مِّنكُمۡ

﴾109﴿ **ഹേ, വിശ്വസിച്ചവരേ, നിങ്ങളിൽ ഒരാൾക്ക് മരണം ആസന്നമായാൽ, 'വസ്വിയ്യത്തി'ന്റെ സമയത്ത് നിങ്ങൾക്കിടയിലുള്ള സാക്ഷ്യം, നിങ്ങളിൽ നിന്നുള്ള നീതിമാന്മാരായ രണ്ടാളുകളാകുന്നു.**

أَوۡ ءَاخَرَانِ مِنۡ غَيۡرِكُمۡ إِنۡ أَنتُمۡ ضَرَبۡتُمۡ فِي ٱلۡأَرۡضِ فَأَصَٰبَتۡكُم مُّصِيبَةُ ٱلۡمَوۡتِۚ

**അല്ലെങ്കിൽ നിങ്ങളല്ലാത്തവരിൽ നിന്നുള്ള വേറെ രണ്ടാളുകൾ,-നിങ്ങൾ ഭൂമിയിൽ യാത്ര ചെയ്യുകയും, എന്നിട്ട് നിങ്ങൾക്ക് മരണവിപത്ത് ബാധിക്കുകയും ചെയ്തുവെങ്കിൽ.**

تَحۡبِسُونَهُمَا مِنۢ بَعۡدِ ٱلصَّلَوٰةِ فَيُقۡسِمَانِ بِٱللَّهِ إِنِ ٱرۡتَبۡتُمۡ

**അവരെ രണ്ടാളെയും നിങ്ങൾ നമസ്കാരത്തിനുശേഷം തടഞ്ഞു നിറുത്തണം; എന്നിട്ട്-നിങ്ങൾക്ക് സന്ദേഹം ഏർപ്പെട്ടാൽ- അവർ രണ്ടാളും അല്ലാഹുവിൽ (ഇങ്ങിനെ) സത്യം ചെയ്യണം.**

لَا نَشۡتَرِي بِهِۦ ثَمَنٗا وَلَوۡ كَانَ ذَا قُرۡبَىٰ وَلَا نَكۡتُمُ شَهَٰدَةَ ٱللَّهِ

**'അടുത്ത (കുടുംബ)ബന്ധമുള്ളവനായിരുന്നാലും ഞങ്ങൾ ഇതിന് (പകരം) ഒരു പ്രതിഫലവും വാങ്ങുന്നതല്ല; അല്ലാഹുവിന്റെ സാക്ഷ്യം ഞങ്ങൾ ഒളിച്ചുവെക്കുന്നതുമല്ല;-**

---

﴾109﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ شَهَادَةُ സാക്ഷ്യം بَيْنِكُمْ നിങ്ങൾക്കിടയിൽ إِذَاحَضَرَ ആസന്നമായാൽ أَحَدَكُمُ നിങ്ങളിലൊരാൾക്ക് الْمَوْتُ മരണം حِينَ الْوَصِيَّةِ വസിയ്യത്തിന്റെ സമയത്ത് اثْنَانِ രണ്ടാളാകുന്നു ذَوَاعَدْلٍ നീതിമാന്മാരായ, മര്യാദയുള്ളവരായ مِنْكُمْ നിങ്ങളിൽ നിന്നുള്ള أَوْ آخَرَانِ അല്ലെങ്കിൽ വേറെ (മറ്റു) രണ്ടാൾ مِنْ غَيْرِكُمْ നിങ്ങളല്ലാത്തവരിൽ നിന്ന് إِنْ أَنْتُمْ നിങ്ങൾ (ആയി) എങ്കിൽ ضَرَبْتُمْ നിങ്ങൾ യാത്ര ചെയ്തു (എങ്കിൽ) فِي الأَرْضِ ഭൂമിയിൽ فَأَصَابَتْكُمْ എന്നിട്ട് നിങ്ങളെ ബാധിച്ചു (എങ്കിൽ) مُصِيبَةُ വിപത്ത് الْمَوْتِ മരണത്തിന്റെ, മരണമാകുന്ന تَحْبِسُونَهُمَا അവരെ രണ്ടാളെയും നിങ്ങൾ തടഞ്ഞു നിറുത്തണം, തടഞ്ഞുംകൊണ്ട് مِنْ بَعْدِ الصَّلاةِ നമസ്കാരത്തിനു ശേഷം فَيُقْسِمَانِ എന്നിട്ടവർ രണ്ടാളും സത്യം ചെയ്യണം بِاللَّهِ അല്ലാഹുവിൽ, അല്ലാഹുവിനെക്കൊണ്ട് إِنِ ارْتَبْتُمْ നിങ്ങൾ സന്ദേഹപ്പെട്ടാൽ, സംശയിച്ചുവെങ്കിൽ لَا نَشْتَرِي بِهِ അതിനു (പകരം) ഞങ്ങൾ വാങ്ങുകയില്ല (എന്ന്) ثَمَنًا ഒരു വില (പ്രതിഫ

إِنَّآ إِذًا لَّمِنَ ٱلْءَاثِمِينَ ﴿١٠٦﴾

എന്നാൽ [അങ്ങിനെ ചെയ്താൽ] നിശ്ചയമായും ഞങ്ങൾ, കുറ്റക്കാരിൽ പെട്ടവർ തന്നെയായിരിക്കും'.

فَإِنْ عُثِرَ عَلَىٰٓ أَنَّهُمَا ٱسْتَحَقَّآ إِثْمًا فَـَٔاخَرَانِ يَقُومَانِ مَقَامَهُمَا مِنَ ٱلَّذِينَ ٱسْتَحَقَّ عَلَيْهِمُ ٱلْأَوْلَيَـٰنِ فَيُقْسِمَانِ بِٱللَّهِ

﴿110﴾ എനി, അവർ രണ്ടുപേരും കുറ്റത്തിന് അവകാശപ്പെട്ടിരിക്കുന്നുവെന്ന് വെളിവാകുന്ന പക്ഷം, അപ്പോൾ, യാതൊരു കൂട്ടർക്കെതിരെ അത് [കുറ്റം] അവകാശപ്പെട്ടുവോ അവരിൽ നിന്ന് വേറെ രണ്ടാൾ-കൂടുതൽ ബന്ധപ്പെട്ട രണ്ടാൾ- അവരുടെ സ്ഥാനത്ത് (സാക്ഷികളായി) നില്ക്കണം; എന്നിട്ട് അവർ രണ്ടുപേരും (ഇങ്ങിനെ) സത്യം ചെയ്യണം:

لَشَهَـٰدَتُنَآ أَحَقُّ مِن شَهَـٰدَتِهِمَا وَمَا ٱعْتَدَيْنَآ إِنَّآ إِذًا لَّمِنَ ٱلظَّـٰلِمِينَ ﴿١٠٧﴾

ഞങ്ങളുടെ സാക്ഷ്യം ഈ രണ്ടു പേരുടെ സാക്ഷ്യത്തെക്കാൾ യഥാർത്ഥമായുള്ളതാണ്; ഞങ്ങൾ ക്രമം തെറ്റുകയും ചെയ്തിട്ടില്ല; എന്നാൽ [അങ്ങിനെ ചെയ്താൽ] നിശ്ചയമായും ഞങ്ങൾ, അക്രമികളിൽ പെട്ടവർ തന്നെയായിരിക്കും'.

---

وَلَانَكْتُمُ ലം) وَلَوْ كَانَ ആയിരുന്നാലും ذَاقُرْبَى അടുത്ത (കുടുംബ) ബന്ധമുള്ളവൻ ഞങ്ങൾ ഒളിച്ചു (മൂടി) വെക്കുകയുമില്ല شَهَادَةَ اللَّهِ അല്ലാഹുവിന്റെ സാക്ഷ്യത്തെ إِنَّا നിശ്ചമായും ഞങ്ങൾ إِذًا അപ്പോൾ, എന്നാൽ (അങ്ങിനെയെങ്കിൽ), അന്നേരം لَمِنَ الْآثِمِينَ കുറ്റക്കാരിൽ (പാപികളിൽ)പെട്ടവർ തന്നെ ﴿110﴾ فَإِنْ عُثِرَ എനി (എന്നിട്ട്) വെളിവായെങ്കിൽ عَلَىٰٓ أَنَّهُمَا അവർ രണ്ടാളുമെന്ന് اسْتَحَقَّا രണ്ടാളും അവകാശപ്പെട്ടിരിക്കുന്നു, അർഹമായിരിക്കുന്നു إِثْمًا കുറ്റത്തിന്, പാപത്തിന് فَآخَرَانِ എന്നാൽ വേറെ രണ്ടാൾ يَقُومَانِ എഴുന്നേൽക്കണം مَقَامَهُمَا അവർ രണ്ടാളുടെ സ്ഥാനത്ത് مِنَ الَّذِينَ യാതൊരുവരിൽ നിന്ന് اسْتَحَقَّ അതവകാശപ്പെട്ടു عَلَيْهِمُ അവരുടെ മേൽ (അവർക്കെതിരെ) الْأَوْلَيَانِ കൂടുതൽ ബന്ധപ്പെട്ട രണ്ടാൾ فَيُقْسِمَانِ എന്നിട്ട് അവർ രണ്ടാളും സത്യം ചെയ്യണം بِاللَّهِ അല്ലാഹുവിൽ لَشَهَادَتُنَا തീർച്ചയായും ഞങ്ങളുടെ സാക്ഷ്യം أَحَقُّ കൂടുതൽ യഥാർത്ഥ (ന്യായ)മാണ്, അധികം അർഹമായതാണ് مِنْ شَهَادَتِهِمَا അവർ രണ്ടാളുടെയും സാക്ഷ്യത്തെക്കാൾ وَمَا اعْتَدَيْنَا ഞങ്ങൾ അതിരു വിട്ടിട്ടുമില്ല, ക്രമം തെറ്റിയിട്ടുമില്ല إِنَّا നിശ്ചയമായും ഞങ്ങൾ إِذًا എന്നാൽ, അന്നേരം, അപ്പോൾ لَمِنَ الظَّالِمِينَ അക്രമികളിൽപെട്ടവർതന്നെ.

ذَٰلِكَ أَدْنَىٰٓ أَن يَأْتُوا۟ بِٱلشَّهَـٰدَةِ عَلَىٰ وَجْهِهَآ أَوْ يَخَافُوٓا۟ أَن تُرَدَّ أَيْمَـٰنٌۢ بَعْدَ أَيْمَـٰنِهِمْ ۗ وَٱتَّقُوا۟ ٱللَّهَ وَٱسْمَعُوا۟ ۗ

**﴾111﴿ അത്, സാക്ഷ്യം അതിന്റെ (ശരിയായ) വിധത്തിൽ അവർ കൊണ്ടുവരുവാൻ കൂടുതൽ അടുപ്പമുള്ളതാകുന്നു[ഉപകരിക്കുന്നതാണ്]; അല്ലെങ്കിൽ, തങ്ങളുടെ സത്യങ്ങൾക്കുശേഷം സത്യങ്ങൾ (മറ്റുള്ളവരിലേക്ക്) തിരിച്ചുവിടപ്പെടുന്നതിനെ അവർ ഭയപ്പെടുവാൻ (ഉപകരിക്കുന്നതാണ്). നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, കേൾക്കുക [അനുസരിക്കുക]യും ചെയ്യുവിൻ.**

وَٱللَّهُ لَا يَهْدِى ٱلْقَوْمَ ٱلْفَـٰسِقِينَ ﴿١١١﴾

**അല്ലാഹു, തോന്നിയവാസികളായ ജനങ്ങളെ സന്മാർഗത്തിലാക്കുകയില്ല താനും.**

---

﴾111﴿ ذَٰلِكَ أَدْنَىٰ അത് കൂടുതൽ അടുത്ത (അണഞ്ഞ-ഉപകരിക്കുന്ന-സൗകര്യപ്പെടുന്ന)താണ് أَن يَأْتُوا അവർ വരുവാൻ بِالشَّهَادَةِ സാക്ഷ്യവും കൊണ്ട് عَلَىٰ وَجْهِهَا അതിന്റെ വിധത്തിൽ (വഴിപ്രകാരം) أَوْ يَخَافُوا അല്ലെങ്കിൽ അവർ ഭയപ്പെടുവാൻ أَن تُرَدَّ തിരിച്ചുവിട(മടക്ക-തള്ള)പ്പെടുന്നതിനെ أَيْمَانٌ സത്യങ്ങൾ, വല്ലസത്യങ്ങളും بَعْدَ أَيْمَانِهِمْ അവരുടെ (തങ്ങളുടെ) സത്യങ്ങൾക്ക് ശേഷം وَاتَّقُوا നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ اللَّهَ അല്ലാഹുവിനെ وَاسْمَعُوا നിങ്ങൾ കേൾക്കുകയും ചെയ്യുവിൻ وَاللَّهُ അല്ലാഹു ആകട്ടെ لَا يَهْدِي അവൻ സന്മാർഗത്തിലാക്കുകയില്ല الْقَوْمَ ജനങ്ങളെ الْفَاسِقِينَ തോന്നിയവാസികളായ, ദുർന്നടപ്പുകാരായ, തെമ്മാടികളായ

---

ധനം കൈവശമുള്ളവർ മരണാസന്നവേളയിൽ വസ്വിയ്യത്ത് ചെയ്യൽ ആവശ്യമാണെന്ന് സൂറത്തുൽ ബക്വറഃ 180 ൽ പ്രസ്താവിച്ചിരിക്കുന്നു. വസ്വിയ്യത്ത് സംബന്ധിച്ച പല വിവരവും അവിടെ കഴിഞ്ഞുപോയിട്ടുണ്ട്. വസ്വിയ്യത്തുമായി ബന്ധപ്പെട്ട മറ്റു ചില കാര്യങ്ങളാണ് ഈ വചനങ്ങളിൽ പ്രസ്താവിച്ചിരിക്കുന്നത്. അവ ഇങ്ങിനെ സംഗ്രഹിക്കാം:-

(1) വസ്വിയ്യത്ത് ചെയ്യുമ്പോൾ നീതിയും മര്യാദയുമുള്ള രണ്ടാളുകളെ സാക്ഷി നിറുത്തേണ്ടതാണ്. നിങ്ങളിൽനിന്നുള്ളവർ (منكم) എന്ന് പറഞ്ഞിരിക്കകൊണ്ട് സാക്ഷികൾ മുസ്‌ലിംകളായിരിക്കണമെന്ന് വ്യക്തമാകുന്നു. സത്യവിശ്വാസികളെ സംബോധന ചെയ്തുകൊണ്ടാണല്ലോ അല്ലാഹു ഈ വിഷയം അവതരിപ്പിക്കുന്നത്.

(2) വല്ല യാത്രാവേളയിലുമാണ് വസ്വിയ്യത്ത് നടക്കുന്നതെങ്കിൽ-അപ്പോൾ മുസ്‌ലിംകളെത്തന്നെ സാക്ഷികളായി കിട്ടുവാൻ പ്രയാസമായേക്കുന്നതുകൊണ്ട്-മുസ്‌ലിംക

ളല്ലാത്ത രണ്ടു പേരെ സാക്ഷിയാക്കാവുന്നതാണ്. നിങ്ങളല്ലാത്തവരിൽ നിന്ന് (من غيركم) എന്ന് പറഞ്ഞത് അമുസ്‌ലിംകളെ ഉദ്ദേശിച്ചാകുന്നു. എന്നാൽ, മുസ്‌ലിംകളുമായി സമരത്തിലും ശത്രുതയിലും വർത്തിക്കുന്ന രണ്ടു പേരായാൽ പോരാ-മുസ്‌ലിംകളുടെ ഭരണത്തിന് കീഴൊതുങ്ങിക്കഴിയുന്ന അമുസ്‌ലിംകളായിരിക്കണം-ഇവർ എന്ന് ക്വുർആൻ വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടു കാണുന്നു. മുസ്‌ലിംകളുമായി സമരത്തിലും ശത്രുതയിലും വർത്തിക്കുന്നവരെ മുസ്‌ലിംകൾക്ക് സാക്ഷ്യം വഹിക്കുന്നതിനും തുടർന്നു പറയുന്ന നടപടികൾക്കും സൗകര്യപ്പെട്ടുകിട്ടുകയില്ലെന്നും, അവരെ വിശ്വസിച്ചുകൊണ്ട് കാര്യത്തിന്റെ സത്യാസത്യം തീരുമാനിക്കുവാൻ നിവൃത്തിയില്ലെന്നുമുള്ളതാണ് അവർ ഇതിന് പറയുന്ന കാരണം.

(3) സാക്ഷികളുടെ മൊഴികളിൽ-മരണപ്പെട്ടവന്റെ അനന്തരാവകാശികൾക്കോ, വസ്വിയ്യത്ത് ആർക്കുവേണ്ടി ചെയ്യപ്പെട്ടിരിക്കുന്നുവോ അവർക്കോ-വല്ല സംശയമോ തർക്കമോ നേരിടുന്നപക്ഷം, സാക്ഷികളെക്കൊണ്ട് സത്യം ചെയ്യിപ്പിക്കാവുന്നതാണ്. ഇത് നമസ്കാരാനന്തരമായിരിക്കണം. അഥവാ ജമാഅത്ത് നമസ്കാരം കഴിഞ്ഞ ഉടനെ പൊതുസദസ്സിൽ വെച്ചായിരിക്കണം. നമസ്കാരം കഴിഞ്ഞ ഉടനെയും, പള്ളിയിൽ വെച്ചും, ജനമദ്ധ്യേവെച്ചും ആയിരിക്കുമ്പോൾ കളവ് പറയുവാൻ സത്യവിശ്വാസികൾക്ക് ധൈര്യം വരുക വളരെ പ്രയാസമായിരിക്കുന്നതാണ്.

(4) സത്യം ചെയ്യുമ്പോൾ തങ്ങൾ പറയുന്നത് ശരിയാണെന്നും, പക്ഷഭേദമോ സ്വാർത്ഥതാൽപര്യമോ ഒന്നും തങ്ങൾക്കില്ലെന്നും, പരമാർത്ഥം മൂടിവെക്കുകയില്ലെന്നുമൊക്കെ അവർ വ്യക്തമാക്കേണ്ടതാകുന്നു. സാക്ഷികൾ ഇങ്ങിനെ സത്യം ചെയ്തു പറയുന്നതോടെ അവർ സാക്ഷ്യപ്പെടുത്തിയ പ്രകാരം ആ വസ്വിയ്യത്ത് ബലത്തിൽ വരുന്നതും, അനന്തരാവകാശികൾ അത് നടപ്പിൽ വരുത്തുവാൻ ബാധ്യസ്ഥരുമായിത്തീരുന്നു.

(5) സാക്ഷികൾ ഇങ്ങിനെ സത്യം ചെയ്തിട്ടും-എതിരായ തെളിവുകളാൽ-അവർ തെറ്റ് ചെയ്തിരിക്കുന്നതായി വെളിപ്പെടുന്ന പക്ഷം, വേറെ രണ്ടു സാക്ഷികൾ മൂലം ആ തെറ്റ് സ്ഥാപിക്കേണ്ടതാണ്. ആദ്യത്തെ സാക്ഷികളുടെ മൊഴി ആർക്ക് ദോഷമായിട്ടാണോ കലാശിക്കുന്നതെങ്കിൽ അവരുടെ ഭാഗത്ത് നിന്നായിരിക്കണം ഈ സാക്ഷികളെ കൊണ്ടുവരുന്നത്. ആദ്യത്തേവരെക്കാൾ സാക്ഷ്യത്തിന് കൊള്ളാവുന്ന വിധം കൂടുതൽ മര്യാദയും, വസ്വിയ്യത്ത് ചെയ്ത ആളുമായി കൂടുതൽ ബന്ധപ്പെട്ടവരുമായിരിക്കണം ഇവർ.

(6) ഞങ്ങൾ പറയുന്നതാണ് കൂടുതൽ ശരിയായ രൂപം, ഞങ്ങൾ പറയുന്നതിൽ യാതൊരു ക്രമക്കേടും ഇല്ല, ആ വസ്വിയ്യത്തിന്റെ സത്യവും കൃത്യവുമായ രൂപം ഇന്ന പ്രകാരമാണ് എന്നൊക്കെ ഇവർ സത്യം ചെയ്തു പറയണം. ഇതോടുകൂടി ആദ്യത്തേവരുടെ സാക്ഷ്യം നിഷ്ഫലമായിത്തീരുന്നു. ഇവരുടെ മൊഴിയനുസരിച്ചു വസ്വിയ്യത്ത് നിറവേറ്റപ്പെടുകയും വേണം. വസ്വിയ്യത്തിന്റെ യഥാർത്ഥ രൂപം ഇന്നതാണെന്ന് ഓരോ സാക്ഷിയും വ്യക്തമാക്കേണ്ടതുണ്ടെന്നും പ്രത്യേകം പറയേണ്ടതില്ല.

വേണ്ടിവന്നാൽ സാക്ഷികളെക്കൊണ്ട് സത്യം ചെയ്യിക്കാമെന്നും, ആദ്യത്തെ സാക്ഷികളുടെ മൊഴി ശരിയല്ലെന്ന് കണ്ടാൽ അവരുടെ സാക്ഷ്യം തള്ളിക്കളഞ്ഞു പുതിയ വേറെ സാക്ഷികളുടെ മൊഴി സ്വീകരിക്കാമെന്നും നിശ്ചയിച്ചതിന്റെ കാരണം

അല്ലാഹുതന്നെ ചൂണ്ടിക്കാട്ടിയിരിക്കുന്നു; കള്ളവും ക്രിത്രിമവും കൂടാതെ സാക്ഷ്യം യഥാവിധി നിർവഹിക്കുവാൻ അത് ഉപകരിക്കും; തങ്ങൾ സത്യം ചെയ്തു തെളിയിച്ചാലും അത് ശരിയല്ലെന്ന് കണ്ടാൽ തങ്ങളുടെ സാക്ഷ്യം തള്ളപ്പെടുകയും, അങ്ങിനെ തങ്ങൾ വഷളാകുകയും ചെയ്യുമെന്ന് അവർക്ക് ഭയം തോന്നുകയും ചെയ്യും എന്നതാണത്. അവസാനം, അല്ലാഹുവിനെ സൂക്ഷിക്കണമെന്നും, അവന്റെ കൽപനാ നിർദ്ദേശങ്ങൾ ശരിക്കും കേട്ടനുസരിക്കണമെന്നും, അങ്ങിനെ ചെയ്യാതിരിക്കുന്നത് തോന്നിയവാസമാണെന്നും, തോന്നിയവാസികൾക്ക് സന്മാർഗം പ്രാപിക്കുവാൻ കഴിയുകയില്ലെന്നും അല്ലാഹു താക്കീതും ചെയ്തിരിക്കുന്നു. വസ്വിയ്യത്തു ചെയ്യുന്നവർക്കും അത് നടപ്പിൽ വരുത്തുന്നവർക്കും, അതിന്റെ സാക്ഷികൾക്കും വസ്വിയ്യത്ത് പ്രകാരം ധനം ലഭിക്കുവാൻ അവകാശപ്പെട്ട ആളുകൾക്കും, അധികാരസ്ഥന്മാർക്കുമെല്ലാം തന്നെ ബാധകമായതത്രെ ഈ താക്കീത്.

വസ്വിയ്യത്തിനും, അത് യഥാവിധി നടപ്പിൽ വരുത്തുന്നതിനും അല്ലാഹു എത്രത്തോളം പ്രാധാന്യം കൽപിച്ചിട്ടുണ്ടെന്ന് ഇതിൽനിന്നൊക്കെ മനസ്സിലാക്കാവുന്നതാകുന്നു. സാക്ഷികളെ സത്യം ചെയ്യിപ്പിക്കുക, അത് ശരിയല്ലെന്ന് കണ്ടാൽ കൂടുതൽ നല്ലവരെ കൊണ്ടുവന്നു അവരുടെ സത്യം കേൾക്കുക, മുസ്‌ലിംകളെ സാക്ഷിയായി കിട്ടുവാൻ പ്രയാസം നേരിടുമ്പോൾ അമുസ്‌ലിംകളെ സാക്ഷിയായി സ്വീകരിക്കുക എന്നിങ്ങനെയുള്ള വിധികളെല്ലാം വസ്വിയ്യത്തിന്റെ വിഷയത്തിലല്ലാതെ മറ്റൊരു വിഷയത്തിലും വിശുദ്ധ ക്വുർആനിൽ പ്രസ്താവിക്കപ്പെട്ടുകാണുകയില്ല. ഇതൊക്കെയായിട്ടും വസ്വിയ്യത്തിന്റെയും, അത് പാലിക്കുന്നതിന്റെയും വിഷയത്തിൽ ഇന്നു മുസ്‌ലിം സമുദായം സ്വീകരിച്ചുവരുന്ന നിലപാട് വളരെ പരിതാപകരമായിട്ടാണിരിക്കുന്നതെന്ന് പറയേണ്ടിയിരിക്കുന്നു. വസ്വിയ്യത്തിന്റെ കാര്യത്തിൽ മാത്രമല്ല, അനന്തരാവകാശികൾക്ക് അവരുടെ നിശ്ചിത ഓഹരികൾ വീതിച്ചു കൊടുക്കുന്നതിലും, സക്കാത്തിന്റെ നിയമങ്ങൾ പാലിക്കുന്നതിലും, കടമിടപാടുകൾ കൊടുത്തു തീർക്കുന്നതിലുമെല്ലാം തന്നെ ഇന്ന് മുസ്‌ലിം സമുദായം-മൊത്തമായി പറഞ്ഞാൽ വളരെ അനാസ്ഥയിലാണുള്ളത്. അല്ലാഹുവിൽ ശരണം! അല്ലാഹു സമുദായത്തിന് സൽബുദ്ധിയും, തന്റേടവും തോന്നിപ്പിക്കട്ടെ!

## വിഭാഗം - 15

۞ يَوْمَ يَجْمَعُ ٱللَّهُ ٱلرُّسُلَ فَيَقُولُ مَاذَآ أُجِبْتُمْ

**﴾112﴿ അല്ലാഹു റസൂലുകളെ ഒരുമിച്ചു കൂട്ടുന്ന ദിവസം! എന്നിട്ട് അവൻ പറയും: 'എന്താണ് നിങ്ങൾക്ക് ഉത്തരം നൽകപ്പെട്ടത്?'**

قَالُوا۟ لَا عِلْمَ لَنَآ ۖ إِنَّكَ أَنتَ عَلَّٰمُ ٱلْغُيُوبِ ﴿١١٢﴾

**അവർ പറയും: 'ഞങ്ങൾക്ക് അറിവില്ല! നിശ്ചയമായും, നീ തന്നെയാണ് അദൃശ്യകാര്യങ്ങളെ നന്നായി അറിയുന്നവൻ'.**

---

﴾112﴿ يَوْمَ يَجْمَعُ ഒരുമിച്ചു കൂട്ടുന്ന ദിവസം اللَّهُ അല്ലാഹു الرُّسُلَ റസൂലുകളെ فَيَقُولُ

എന്നിട്ട് (അപ്പോൾ) അവൻ പറയും (ചോദിക്കും) مَاذَا എന്താണ് أُجِبْتُمْ നിങ്ങൾക്ക് ഉത്തരം (മറുപടി) നൽകപ്പെട്ടത് قَالُوا അവർ പറയും لَا عِلْمَ അറിവില്ല لَنَا ഞങ്ങൾക്ക് إِنَّكَ أَنْتَ നിശ്ചയമായും നീ തന്നെ عَلَّامُ നല്ലപോലെ (വളരെ) അറിയുന്നവൻ الْغُيُوبِ അദൃശ്യ(മറഞ്ഞ) കാര്യങ്ങളെ

---

ക്വിയാമത്ത് നാളിൽ അല്ലാഹു എല്ലാ റസൂലുകളെയും അവരുടെ സമുദായങ്ങളെയും ചോദ്യം ചെയ്യുന്നതാണ്. فَلَنَسْأَلَنَّ الَّذِينَ أُرْسِلَ إِلَيْهِمْ وَلَنَسْأَلَنَّ الْمُرْسَلِينَ (യാതൊരു കൂട്ടരിലേക്ക് റസൂലിനെ അയക്കപ്പെട്ടിരിക്കുന്നുവോ അവരോട് നിശ്ചയമായും നാം ചോദിക്കും: റസൂലായി അയക്കപ്പെട്ടവരോടും നിശ്ചയമായും നാം ചോദിക്കുന്നതാണ്. (അഅ്റാഫ്:6) റസൂലുകളോട് ചോദിക്കപ്പെടുന്നതിനെക്കുറിച്ചാണ് ഈ വചനത്തിൽ പറയുന്നത്. നിങ്ങൾ നിങ്ങളുടെ സമുദായത്തെ തൗഹീദിലേക്കും, സത്യദീനിലേക്കും ക്ഷണിച്ചിട്ട് അവരിൽനിന്നുണ്ടായ മറുപടി എന്താണെന്നത്രെ ചോദ്യത്തിന്റെ താൽപര്യം. ലോകാരംഭം മുതൽ ലോകാവസാനംവരെയുള്ള സൃഷ്ടികൾ ആകമാനം ഒരുമിച്ചു കൂട്ടപ്പെടുന്ന ആ മഹാസമ്മേളനത്തിൽ പ്രവാചകന്മാർ പോലും നടുങ്ങി വിറച്ചുപോകുന്നു. അവരുടെ കാലശേഷം അവരുടെ സമുദായത്തിന്റെ സ്ഥിതി എന്തായിരുന്നുവെന്ന് അവർക്കറിയുകയില്ലെന്ന് വ്യക്തമാണ്. അവരുടെ ജീവിതകാലത്ത് അവരിൽ നിന്നുണ്ടായ പ്രതികരണം കുറെയൊക്കെ അവർ കണ്ടറിഞ്ഞിരിക്കുമെന്നു മാത്രം. എന്നാലും സസൂക്ഷ്മവും സാർവ്വത്രികവുമായ അറിവ് അല്ലാഹുവിന് മാത്രമാണല്ലോ ഉള്ളത്. എല്ലാം തികച്ചും പരിപൂർണമായി അറിഞ്ഞുംകൊണ്ട് തന്നെയാണ് അല്ലാഹു ചോദിക്കുന്നതും. ഇതെല്ലാം കാരണമായി, ഭക്തിയാദരപൂർവ്വം റസൂലുകൾ മറുപടി പറയുന്നു: ...لَا عِلْمَ لَنَا (ഞങ്ങൾക്ക് അറിവില്ല, നീ തന്നെയാണല്ലോ അദൃശ്യ കാര്യങ്ങളെ നന്നായി അറിയുന്നവൻ) എന്ന്.

ക്വിയാമത്തു നാളിൽ എല്ലാ റസൂലുകളോടും അവരുടെ സമുദായങ്ങളോടും പ്രത്യേകം പ്രത്യേകം ചോദ്യോത്തരങ്ങൾ നടക്കുമെന്ന് ക്വുർആനിൽ നിന്നും നബിവചനങ്ങളിൽ നിന്നും അറിയപ്പെട്ടതാണ്. എല്ലാ റസൂലുകളോടും പൊതുവെയുള്ള ചോദ്യവും അവരുടെ മറുപടിയുമാണ് മുകളിൽ കാണുന്നത്. ഈസാ നബി (അ)യെ അഭിമുഖീകരിച്ചുകൊണ്ടുള്ള ഒരു പ്രസ്താവനയാണ് അടുത്ത വചനങ്ങളിൽ കാണുന്നത്:-

إِذْ قَالَ ٱللَّهُ يَـٰعِيسَى ٱبْنَ مَرْيَمَ ٱذْكُرْ نِعْمَتِى عَلَيْكَ وَعَلَىٰ وَٰلِدَتِكَ

**﴾113﴿ അല്ലാഹു പറയുന്ന സന്ദർഭം: 'മർയമിന്റെ മകൻ ഈസാ, നിനക്കും നിന്റെ മാതാവിനും എന്റെ [ഞാൻ ചെയ്ത] അനുഗ്രഹം നീ ഓർക്കുക:**

إِذْ أَيَّدتُّكَ بِرُوحِ ٱلْقُدُسِ تُكَلِّمُ ٱلنَّاسَ فِى ٱلْمَهْدِ وَكَهْلًا

**-(അതെ) പരിശുദ്ധാത്മാവിനെക്കൊണ്ട് ഞാൻ നിന്നെ ബലപ്പെടുത്തിയ സന്ദർഭം, തൊട്ടിലിൽ വെച്ചും, മദ്ധ്യവയസ്കനായിക്കൊണ്ടും നീ മനുഷ്യരോട് സംസാരിക്കുന്ന നിലക്ക്;**

وَإِذْ عَلَّمْتُكَ ٱلْكِتَٰبَ وَٱلْحِكْمَةَ وَٱلتَّوْرَىٰةَ وَٱلْإِنجِيلَ ۖ

-ഗ്രന്ഥവും, വിജ്ഞാനവും, തൗറാത്തും, ഇൻജീലും നിനക്ക് ഞാൻ പഠിപ്പിച്ചു തന്ന സന്ദർഭവും,

وَإِذْ تَخْلُقُ مِنَ ٱلطِّينِ كَهَيْـَٔةِ ٱلطَّيْرِ بِإِذْنِى فَتَنفُخُ فِيهَا فَتَكُونُ طَيْرًۢا بِإِذْنِى ۖ

-കളിമണ്ണിൽ നിന്നും എന്റെ അനുമതി പ്രകാരം പക്ഷിയുടെ ആകൃതിപോലെ നീ രൂപപ്പെടുത്തുകയും, എന്നിട്ട് അതിൽ നീ ഊതുകയും, അപ്പോൾ അത് എന്റെ അനുവാദംകൊണ്ട് പക്ഷിയായിത്തീരുകയും ചെയ്യുന്ന സന്ദർഭവും;

وَتُبْرِئُ ٱلْأَكْمَهَ وَٱلْأَبْرَصَ بِإِذْنِى ۖ

-ജാത്യാന്ധനെയും, വെള്ളപ്പാണ്ഡുകാരനെയും എന്റെ അനുവാദപ്രകാരം നീ സുഖപ്പെടുത്തുന്ന (സ ന്ദർഭവും;

وَإِذْ تُخْرِجُ ٱلْمَوْتَىٰ بِإِذْنِى ۖ

-മരണപ്പെട്ടവരെ എന്റെ അനുവാദ പ്രകാരം നീ (ജീവിപ്പിച്ചു) പുറത്തു വരുത്തുന്ന സന്ദർഭവും;

وَإِذْ كَفَفْتُ بَنِىٓ إِسْرَٰٓءِيلَ عَنكَ إِذْ جِئْتَهُم بِٱلْبَيِّنَٰتِ فَقَالَ ٱلَّذِينَ كَفَرُوا۟ مِنْهُمْ إِنْ هَٰذَآ إِلَّا سِحْرٌ مُّبِينٌ ﴿١١٣﴾

-ഇസ്റാഈൽ സന്തതികളെ നിന്നിൽ നിന്ന് ഞാൻ തടുത്തു തന്ന സന്ദർഭവും; (അതെ) അവരുടെ അടുക്കൽ നീ വ്യക്തമായ തെളിവുകളുമായി ചെല്ലുകയും, എന്നിട്ട് അവരിൽ നിന്നും അവിശ്വസിച്ചവർ 'ഇത് വ്യക്തമായ ആഭിചാരമല്ലാതെ (മറ്റൊന്നും) അല്ല' എന്നു പറയുകയും ചെയ്തപ്പോൾ;-

وَإِذْ أَوْحَيْتُ إِلَى ٱلْحَوَارِيِّۦنَ أَنْ ءَامِنُوا۟ بِى وَبِرَسُولِى قَالُوٓا۟ ءَامَنَّا وَٱشْهَدْ بِأَنَّنَا مُسْلِمُونَ ﴿١١٤﴾

﴾114﴿ 'ഹവാരിയ്യു'കൾക്ക് എന്നിലും, എന്റെ റസൂലിലും നിങ്ങൾ വിശ്വസിക്കണമെന്ന് നാം 'വഹ്യ്' [രഹസ്യ സന്ദേശം] നൽകിയ സന്ദർഭവും; (അതെ) അവർ പറഞ്ഞു: 'ഞങ്ങൾ വിശ്വസിച്ചു, ഞങ്ങൾ 'മുസ്‌ലിം'കളാണെന്ന് താൻ സാക്ഷ്യം വഹിച്ചും കൊള്ളുക' എന്ന്. [ഇതെല്ലാം ഓർക്കുക]

يَاعِيسَىابْنَمَرْيَمَ ﴾113﴿ إِذْقَالَ പറഞ്ഞപ്പോൾ, പറഞ്ഞ (പറയുന്ന) സന്ദർഭം اللَّهُ അല്ലാഹു ഹ
മർയമിന്റെ മകൻ ഈസാ اذْكُرْ നീ ഓർക്കുക, സ്മരിക്കുക نِعْمَتِي എന്റെ അനുഗ്രഹം
عَلَيْكَ നിനക്ക് وَعَلَىٰوَالِدَتِكَ നിന്റെ മാതാവിനും إِذْأَيَّدْتُكَ നിന്നെ ഞാൻ ബലപ്പെടുത്തിയ
സന്ദർഭം بِرُوحِ الْقُدُسِ പരിശുദ്ധാത്മാവിനെക്കൊണ്ട് تُكَلِّمُ നീ സംസാരിക്കുന്ന
النَّاسَ നിലക്ക് മനുഷ്യരോട് فِي الْمَهْدِ തൊട്ടിലിൽ വെച്ച് وَكَهْلًا മദ്ധ്യവയസ്കനായും
وَإِذْعَلَّمْتُكَ നിനക്ക് ഞാൻ പഠിപ്പിച്ചു തന്ന സന്ദർഭവും الْكِتَابَ ഗ്രന്ഥം, എഴുത്ത്
وَالْحِكْمَةَ വിജ്ഞാനവും وَالتَّوْرَاةَ തൗറാത്തും وَالْإِنْجِيلَ ഇൻജീലും وَإِذْتَخْلُقُ നീ
സൃഷ്ടിക്കു (രൂപപ്പെടുത്തു)ന്ന സന്ദർഭവും مِنَ الطِّينِ കളിമണ്ണിനാൽ كَهَيْئَةِ ആകൃതി
പോലെ, മാതിരി الطَّيْرِ പക്ഷി(പറവ)യുടെ بِإِذْنِي എന്റെ സമ്മത (അനുമതി-ഉത്തരവ്)
പ്രകാരം فَتَنْفُخُ എന്നിട്ടു നീ ഊതും فِيهَا അതിൽ فَتَكُونُ അപ്പോൾ അതായിത്തീരും
طَيْرًا പക്ഷി, പറവ بِإِذْنِي എന്റെ സമ്മതപ്രകാരം, അനുമതികൊണ്ട് وَتُبْرِئُ നീ സുഖ
പ്പെടുത്തുകയും ചെയ്തിരുന്ന الْأَكْمَهَ ജാത്യാന്ധനെ (ജനനാൽ കാഴ്ചയില്ലാത്തവ
നെ) وَالْأَبْرَصَ വെള്ളപ്പാണ്ഡുകാരനെയും بِإِذْنِي എന്റെ അനുവാദം കൊണ്ട്, ഉത്തരവു
പ്രകാരം وَإِذْتُخْرِجُ നീ പുറത്തു വരുത്തുന്ന സന്ദർഭവും الْمَوْتَىٰ മരണപ്പെട്ടവരെ بِإِذْنِي
എന്റെ അനുവാദം കൊണ്ട്. അനുമതി പ്രകാരം وَإِذْكَفَفْتُ ഞാൻ തടുത്ത സന്ദർഭവും
بَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികളെ عَنْكَ നിന്നിൽ നിന്ന് إِذْجِئْتَهُمْ നീ അവരുടെ
അടുക്കൽ ചെന്നപ്പോൾ بِالْبَيِّنَاتِ വ്യക്തമായ തെളിവുകളുമായി فَقَالَ അപ്പോൾ പറഞ്ഞു
الَّذِينَ كَفَرُوا അവിശ്വസിച്ചവർ مِنْهُمْ അവരിൽ നിന്ന് إِنْ هَٰذَا ഇതല്ല إِلَّا سِحْرٌ സിഹ്ർ (ആ
ഭിചാരം-മാരണം) അല്ലാതെ مُبِينٌ വ്യക്ത(സ്പഷ്ട)മായ ﴾114﴿ وَإِذْأَوْحَيْتُ ഞാൻ വഹ്‌യ്
(സ്വകാര്യ സന്ദേശം) നൽകിയ സന്ദർഭവും إِلَى الْحَوَارِيِّينَ ഹവാരിയ്യുകൾക്ക് أَنْ آمِنُوا
നിങ്ങൾ വിശ്വസിക്കുവിൻ എന്ന് بِي എന്നിൽ, എന്നെക്കൊണ്ട് وَبِرَسُولِي എന്റെ റസൂ
ലിലും, റസൂലിനെക്കൊണ്ടും قَالُوا അവർ പറഞ്ഞു آمَنَّا ഞങ്ങൾ വിശ്വസിച്ചു (എന്ന്)
وَاشْهَدْ നീസാക്ഷ്യം വഹിക്കുക (എന്നും) بِأَنَّنَا ഞങ്ങൾ (ആകുന്നു) എന്ന് مُسْلِمُونَ
മുസ്‌ലിംകൾ, കീഴൊതുങ്ങിയവർ

---

ഈസാ നബി (അ)ക്കും മാതാവിനും ചെയ്തുകൊടുത്ത അനുഗ്രഹങ്ങളെ ആദ്യം പൊതുവിൽ ഓർമിപ്പിച്ച ശേഷം, അദ്ദേഹത്തിന് പ്രത്യേകമായി ചെയ്തുകൊടുത്ത അസാധാരണങ്ങളായ പല അനുഗ്രഹങ്ങളെയും അദ്ദേഹത്തെ അല്ലാഹു ഓർമിപ്പി ക്കുകയാണ്. ഈ വചനത്തിൽ പ്രസ്താവിച്ച എല്ലാ വിഷയങ്ങളെക്കുറിച്ചും ആലുഇംറാൻ 42 മുതൽ 51 വരെയുള്ള ഏതാനും വചനങ്ങളിലും, അവയുടെ വ്യാഖ്യാനത്തിലു മായി മുമ്പ് വിസ്തരിച്ചു പറഞ്ഞിട്ടുള്ളത്കൊണ്ട് ഇവിടെ വീണ്ടും അതാവർത്തിക്കുന്നി ല്ല. അദ്ദേഹത്തിന്റെ കൈക്ക് സംഭവിച്ചതായി ഈ വചനത്തിൽ ചൂണ്ടിക്കാട്ടിയ അമാ

നുഷിക ദൃഷ്ടാന്തങ്ങളെല്ലാം സിഹ്ർ (ആഭിചാരം അഥവാ മാരണം) ആണെന്ന് പറഞ്ഞു ഇസ്റാഈല്യർ-യഹൂദികൾ-അദ്ദേഹത്തെ നിഷേധിക്കുകയും അക്രമിക്കുകയും, അവസാനം കുരിശിൽ തറച്ചു കൊല്ലുവാൻ ശ്രമം നടത്തുകയും ചെയ്തതും, അദ്ദേഹത്തെ അല്ലാഹു ആകാശത്തേക്കുയർത്തി രക്ഷപ്പെടുത്തിയതും അവിടെ വിവരിച്ചിട്ടുണ്ട്. ഇതിനെപ്പറ്റിയാണ് ഇസ്റാഈല്യരെ തടുത്തുതന്നുവെന്ന് പറഞ്ഞത്. ഈ സംഭാഷണം നടന്നത് അദ്ദേഹത്തിന്റെ ഭൗതിക ജീവിതത്തിൽ വെച്ചല്ലെന്നു വ്യക്തമാണ്. അദ്ദേഹം ആകാശത്തേക്കു ഉയർത്തപ്പെട്ട ശേഷം നടന്നതോ, അല്ലെങ്കിൽ-ഇബ്നു കഥീർ (റ) ചൂണ്ടിക്കാട്ടിയ പോലെ-പരലോകത്തു വെച്ചു കിയാമത്തു നാളിൽ നടക്കുന്നതോ ആയിരിക്കാവുന്നതാണ്. ഈ വചനത്തിലെ ക്രിയാരൂപങ്ങൾ ഭൂതകാല (الماضى) രൂപത്തിലായിക്കാണുന്നത് ഇതിനു തടസ്സമാകുന്നില്ലെന്നും, ഭാവിയിൽ സംഭവിക്കുമെന്നു തിട്ടമായ കാര്യങ്ങളെക്കുറിച്ച് ഇങ്ങിനെ ഭൂതകാല രൂപത്തിൽ പ്രസ്താവിക്കുക ക്വുർആന്റെ ഒരു പതിവാണെന്നും ഇബ്നു കഥീർ (റ) പ്രസ്താവിച്ചിരിക്കുന്നു.

അല്ലാഹുവിങ്കലേക്കുള്ള മാർഗത്തിൽ എന്നെ സഹായിക്കുന്നവർ ആരാണുള്ളതെന്ന് ഈസാ (അ) ചോദിച്ചപ്പോൾ 'ഹവാരിയ്യു'കൾ-അദ്ദേഹത്തിന്റെ പ്രബോധന ദൗത്യങ്ങൾ ലോകത്തു പ്രചരിപ്പിച്ചവരും, അപ്പോസ്തലന്മാർ (ദൂതന്മാർ) എന്ന പേരിലറിയപ്പെടുന്ന അദ്ദേഹത്തിന്റെ പന്ത്രണ്ടു ശിഷ്യന്മാർ-തങ്ങൾ അതിന് തയ്യാറാണെന്ന് പറഞ്ഞു മുന്നോട്ട് വന്ന സംഭവവും ആലുഇംറാനിൽ വിവരിച്ചു കഴിഞ്ഞതാണ്. അതിനെക്കുറിച്ചാണ് 114-ാം വചനത്തിൽ ഓർമിപ്പിക്കുന്നത്. ഹവാരിയ്യുകൾക്ക് വഹ്യ് നൽകി എന്ന് പറഞ്ഞതുകൊണ്ട് അവർ പ്രവാചകന്മാരായിരുന്നുവെന്ന് കരുതേണ്ടതില്ല. നബിമാരല്ലാത്തവരെക്കുറിച്ചും അവർക്ക് വഹ്യ് നൽകി എന്ന പ്രയോഗം ക്വുർആനിൽ കാണാവുന്നതാകുന്നു. മൂസാ നബിയുടെ മാതാവിന് വഹ്യ് നൽകി എന്ന് ഒരു സ്ഥലത്തും (28:7) തേനീച്ചക്ക് വഹ്യ് നൽകി എന്ന് വേറെ ഒരു സ്ഥലത്തും (16:68) പ്രസ്താവിച്ചു കാണാം. 'സ്വകാര്യ സന്ദേശം നൽകി, തോന്നിപ്പിച്ചു, ബോധനം നൽകി' എന്നിങ്ങിനെ ഭാഷാർത്ഥത്തിലുള്ള വഹ്യാണ് അവിടങ്ങളിൽ അതുകൊണ്ടുദ്ദേശ്യം. അഥവാ നബിമാർക്ക് പ്രത്യേകമായി നൽകപ്പെടുന്ന സാങ്കേതികാർത്ഥത്തിലുള്ള വഹ്യല്ല. ഈ വഹ്യിനെപ്പറ്റി സൂഃശൂറാ 51 ൽ അല്ലാഹു വിവരിച്ചിട്ടുണ്ട്. കൂടുതൽ വിവരം അവിടെ നോക്കുക. ഹവാരിയ്യുകളോട് ബന്ധപ്പെട്ട ഒരു പ്രത്യേക സംഭവം അടുത്ത വചനങ്ങളിൽ അല്ലാഹു വിവരിക്കുന്നു:-

إِذْ قَالَ ٱلْحَوَارِيُّونَ يَٰعِيسَى ٱبْنَ مَرْيَمَ هَلْ يَسْتَطِيعُ رَبُّكَ أَن يُنَزِّلَ عَلَيْنَا مَآئِدَةً مِّنَ ٱلسَّمَآءِ ۖ قَالَ ٱتَّقُوا۟ ٱللَّهَ إِن كُنتُم مُّؤْمِنِينَ ﴿١١٥﴾

**﴾115﴿ 'ഹവാരിയ്യു'കൾ പറഞ്ഞ സന്ദർഭം (ഓർക്കുക): 'മർയമിന്റെ മകൻ ഈസാ, ആകാശത്തു നിന്ന് ഒരു ഭക്ഷണത്തളിക ഞങ്ങൾക്ക് ഇറക്കിത്തരുവാൻ താങ്കളുടെ റബ്ബിന് സാധിക്കുമോ?' അദ്ദേഹം പറഞ്ഞു: 'നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ'.**

قَالُواْ نُرِيدُ أَن نَّأْكُلَ مِنْهَا وَتَطْمَئِنَّ قُلُوبُنَا وَنَعْلَمَ أَن قَدْ صَدَقْتَنَا

﴿116﴾ അവർ പറഞ്ഞു: 'ഞങ്ങൾ അതിൽ നിന്ന് തിന്നുവാൻ ഉദ്ദേശിക്കുന്നു; ഞങ്ങളുടെ ഹൃദയങ്ങൾ സമാധാനമടയുവാനും, താങ്കൾ ഞങ്ങളോട് സത്യം പറഞ്ഞിരിക്കുന്നുവെന്ന് ഞങ്ങൾക്ക് അറിയുവാനും.

وَنَكُونَ عَلَيْهَا مِنَ ٱلشَّٰهِدِينَ ﴿١١٣﴾

ഞങ്ങൾ അതിന് [ആ ഭക്ഷണത്തളികക്ക്] സാക്ഷ്യം വഹിക്കുന്നവരിൽ പെട്ടവരായിരിക്കുവാനും (ഉദ്ദേശിക്കുന്നു)'.

قَالَ عِيسَى ٱبْنُ مَرْيَمَ ٱللَّهُمَّ رَبَّنَآ أَنزِلْ عَلَيْنَا مَآئِدَةً مِّنَ ٱلسَّمَآءِ تَكُونُ لَنَا عِيدًا لِّأَوَّلِنَا وَءَاخِرِنَا وَءَايَةً مِّنكَ ۖ وَٱرْزُقْنَا وَأَنتَ خَيْرُ ٱلرَّٰزِقِينَ ﴿١١٤﴾

﴿117﴾ മർയമിന്റെ മകൻ ഈസാ പറഞ്ഞു: 'അല്ലാഹുവേ, ഞങ്ങളുടെ റബ്ബേ, ആകാശത്തു നിന്ന് നീ ഞങ്ങൾക്ക് ഒരു ഭക്ഷണത്തളിക ഇറക്കിത്തരേണമേ! ഞങ്ങൾക്കും-ഞങ്ങളിൽ ആദ്യമുള്ളവർക്കും, ഞങ്ങളിൽ അവസാനമുള്ളവർക്കും-അതൊരു ഉൽസവവും, നിന്റെ പക്കൽ നിന്നുള്ള ഒരു (മഹത്തായ) ദൃഷ്ടാന്തവുമായിരിക്കുമാറ്. ഞങ്ങൾക്ക് നീ ഉപജീവനം നൽകുകയും വേണമേ! നീ ഉപജീവനം നൽകുന്നവരിൽ ഏറ്റം ഉത്തമനാണല്ലോ'.

قَالَ ٱللَّهُ إِنِّى مُنَزِّلُهَا عَلَيْكُمْ ۖ فَمَن يَكْفُرْ بَعْدُ مِنكُمْ فَإِنِّىٓ أُعَذِّبُهُۥ عَذَابًا لَّآ أُعَذِّبُهُۥٓ أَحَدًا مِّنَ ٱلْعَٰلَمِينَ ﴿١١٥﴾

﴿118﴾ അല്ലാഹു പറഞ്ഞു: 'ഞാൻ നിങ്ങൾക്ക് അത് ഇറക്കിത്തരാം; എന്നാൽ, പിന്നീട് നിങ്ങളിൽ നിന്ന് ആരെങ്കിലും അവിശ്വസിക്കുന്ന പക്ഷം, നിശ്ചയമായും ഞാൻ, ലോകരിൽ ഒരാളെയും ശിക്ഷിക്കാത്തതായ ഒരു (വമ്പിച്ച) ശിക്ഷ അവനെ ഞാൻ ശിക്ഷിക്കുന്നതാണ്.

---

﴿115﴾ إِذْقَالَ പറഞ്ഞ സന്ദർഭം اَلْحَوَارِيُّونَ ഹവാരിയ്യുകൾ يَاعِيسَى ابْنَ مَرْيَمَ മർയമിന്റെ മകനായ ഈസാ هَلْ يَسْتَطِيعُ സാധിക്കുമോ, സാധ്യമാണോ رَبُّكَ നിന്റെ (താങ്കളുടെ)

റബ്ബ് (റബ്ബിന്) أَنْ يُنَزِّلَ ഇറക്കുവാൻ عَلَيْنَا ഞങ്ങളുടെമേൽ (ഞങ്ങൾക്ക്) مَائِدَةً ഒരു ഭക്ഷണത്തളിക مِنَ السَّمَاءِ ആകാശത്തു നിന്ന് قَالَ അദ്ദേഹം പറഞ്ഞു اتَّقُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ إِنْ كُنْتُمْ നിങ്ങളാണെങ്കിൽ مُؤْمِنِينَ സത്യവിശ്വാസികൾ ﴾116﴿ قَالُوا അവർ പറഞ്ഞു نُرِيدُ ഞങ്ങൾ ഉദ്ദേശിക്കുന്നു أَنْ نَأْكُلَ ഞങ്ങൾ തിന്നുവാൻ مِنْهَا അതിൽ നിന്ന് وَتَطْمَئِنَّ സമാധാനമടയുവാനും, ശാന്തമാകുവാനും قُلُوبُنَا ഞങ്ങളുടെ ഹൃദയങ്ങൾ وَنَعْلَمَ ഞങ്ങൾ അറിയുവാനും أَنْ قَدْ ഉണ്ടെന്ന് صَدَقْتَنَا നീ (താങ്കൾ) ഞങ്ങളോടു സത്യം പറഞ്ഞു (പറഞ്ഞിട്ടുണ്ടെന്ന്) وَنَكُونَ ഞങ്ങൾ ആയിരിക്കുവാനും عَلَيْهَا അതിന്റെ മേൽ, അതിന് مِنَ الشَّاهِدِينَ സാക്ഷ്യം വഹിക്കുന്നവരിൽപെട്ട(വർ) ﴾117﴿ قَالَ പറഞ്ഞു عِيسَى ابْنُ مَرْيَمَ മർയമിന്റെ മകൻ ഈസാ اللَّهُمَّ അല്ലാഹുവേ رَبَّنَا ഞങ്ങളുടെ റബ്ബേ, റബ്ബായ أَنْزِلْ عَلَيْنَا ഞങ്ങൾക്ക് ഇറക്കിത്തരേണമേ مَائِدَةً ഒരു ഭക്ഷണത്തളിക مِنَ السَّمَاءِ ആകാശത്തു നിന്ന് تَكُونُ അതായിരിക്കുമാറ്, ആകുന്ന لَنَا ഞങ്ങൾക്ക് عِيدًا ഒരു ഉൽസവം, പെരുന്നാൾ لِأَوَّلِنَا ഞങ്ങളിൽ ആദ്യത്തേവർക്കും وَآخِرِنَا ഞങ്ങളിൽ അവസാനത്തേവർക്കും وَآيَةً ഒരു ദൃഷ്ടാന്തവും مِنْكَ നിന്റെ പക്കൽ നിന്നുള്ള وَارْزُقْنَا ഞങ്ങൾക്ക് നീ ആഹാരം (ഉപജീവനം) നൽകുകയും ചെയ്യേണമേ وَأَنْتَ നീയാകട്ടെ خَيْرُ الرَّازِقِينَ ആഹാരം (ഉപജീവനം) നൽകുന്നവരിൽ ഉത്തമനുമാകുന്നു ﴾118﴿ قَالَ اللَّهُ അല്ലാഹു പറഞ്ഞു إِنِّي مُنَزِّلُهَا നിശ്ചയമായും ഞാൻ അതിനെ ഇറക്കുന്നവനാണ് (ഇറക്കിത്തരാം) عَلَيْكُمْ നിങ്ങൾക്ക് فَمَنْ يَكْفُرْ എന്നാൽ ആരെങ്കിലും അവിശ്വസിക്കുന്നപക്ഷം بَعْدُ പിന്നീട്, ശേഷം مِنْكُمْ നിങ്ങളിൽ നിന്ന് فَإِنِّي أُعَذِّبُهُ എന്നാൽ നിശ്ചയമായും ഞാൻ അവനെ ശിക്ഷിക്കും عَذَابًا ഒരു ശിക്ഷ لَا أُعَذِّبُهُ ഞാൻ അതു ശിക്ഷിക്കുകയില്ല أَحَدًا ഒരാളെയും مِنَ الْعَالَمِينَ ലോകരിൽ നിന്ന്

---

ഈ സൂറത്തിനു المائدة (ഭക്ഷണത്തളിക) എന്ന് പേർ പറയപ്പെടുന്നതിന് ആസ്പദമായ സംഭവത്തിന്റെ കഥയാണ് ഈ വചനങ്ങളിലെ ഉള്ളടക്കം. ഭക്ഷണസാധനങ്ങൾ വെക്കുവാൻ വേണ്ടി ഉപയോഗിക്കുന്ന സുപ്ര, മേശ, തളിക മുതലായവക്കാണ് المائدة എന്ന് പറയുന്നത്. പക്ഷേ, ഭക്ഷണസാധനങ്ങൾ അതിലുണ്ടായിരിക്കുമ്പോൾ മാത്രമേ ആ വാക്ക് അതിന് ഉപയോഗിക്കാവൂ. ആകാശത്ത് നിന്ന് ഒരു ഭക്ഷണത്തളിക ഇറക്കിക്കൊടുക്കുവാൻ ആവശ്യപ്പെട്ടത് ഹവാരീകളാണ്. അവരാകട്ടെ- 114-ാം വചനത്തിൽ നിന്നും, ആലുഇംറാൻ 52 ൽ നിന്നും വ്യക്തമാകുന്നതുപോലെ- സത്യവിശ്വാസവും ഇസ്‌ലാമിന്റെ മാർഗവും അംഗീകരിച്ചവരും, മതപ്രചാരണത്തിൽ ഈസാ (അ)നെ സഹായിക്കാൻ മുന്നോട്ട് വന്നവരുമാകുന്നു. അവരെപ്പോലെ നിങ്ങളും ആയിത്തീരണമെന്നു സൂറത്തുസ്സ്വഫ്ഫ് 14 ൽ അല്ലാഹു നമ്മെ ഉപദേശിച്ചിട്ടുമുണ്ട്. അല്ലാഹുവിലും, അവന്റെ സാർവ്വത്രികമായ കഴിവിലും, ഈസാ നബി (അ)യിലുമൊക്കെ പരിപൂർണ വിശ്വാസം ഉള്ളവരായിരിക്കുംഅവരെന്നു ഇതിൽനിന്നെല്ലാം വ്യക്തമാണല്ലോ. അപ്പോൾ,

'താങ്കളുടെ റബ്ബിന് ആകാശത്തു നിന്ന് ഒരു ഭക്ഷണത്തളിക ഞങ്ങൾക്ക് ഇറക്കിത്തരുവാൻ കഴിയുമോ (...هَلْ يَسْتَطِيعُ رَبُّكَ) എന്നുള്ള അവരുടെ ചോദ്യത്തിന് കാരണം എന്തായിരിക്കും? ഇതിനെപ്പറ്റി ഒന്നിലധികം പ്രകാരത്തിൽ വിവരിക്കപ്പെട്ടു കാണാം. കൂട്ടത്തിൽ കൂടുതൽ നന്നായിത്തോന്നുന്നതും അധിക വ്യാഖ്യാതാക്കളും പ്രസ്താവിച്ചു കാണുന്നതും ഇതാണ്:-

അല്ലാഹു ഞങ്ങൾക്ക് അങ്ങിനെ ചെയ്തുതരുവാൻ സാധ്യതയുണ്ടോ, അഥവാ ഞങ്ങൾക്ക്‌വേണ്ടി അങ്ങിനെ ചെയ്തുതരുമോ, അല്ലെങ്കിൽ താങ്കൾക്ക് അല്ലാഹുവിനോട് അങ്ങിനെ ചോദിക്കാമോ? എന്നിങ്ങിനെയുള്ള ഒരർത്ഥത്തിലാണ് അവരുടെ ചോദ്യം. അതായത്, അല്ലാഹുവിന് അക്കാര്യം ചെയ്‌വാൻ കഴിവുണ്ടോ എന്ന ബാഹ്യമായ അർത്ഥമല്ല അവർ ഉദ്ദേശിക്കുന്നത്. തങ്ങളുടെ ചോദ്യത്തിന്റെ ലക്ഷ്യം അവർ തന്നെ വിവരിച്ചതിൽനിന്ന് മനസ്സിലാക്കാവുന്നതാണ്. കൂടാതെ, 113-ാം വചനത്തിൽ പ്രസ്താവിച്ചതുപോലെയുള്ള ദൃഷ്ടാന്തങ്ങൾ കണ്ടറിഞ്ഞ അവർക്ക് അല്ലാഹുവിന്റെ കഴിവിനെപ്പറ്റി സംശയമുണ്ടാകുവാൻ അവകാശവും ഇല്ലല്ലോ. ഇതനുസരിച്ച് 'നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ അല്ലാഹുവിനെ സൂക്ഷിക്കുവിൻ (...اتَّقُوا اللَّهَ) എന്ന് ഈസാ (അ) അവരോട് പറഞ്ഞതിന്റെ താൽപര്യം ഇങ്ങിനെയുമായിരിക്കും: നിങ്ങൾ സത്യവിശ്വാസികളായ സ്ഥിതിക്ക് ഇതുമാതിരി ചോദ്യം ചോദിക്കുന്നത് വളരെ സൂക്ഷിക്കേണ്ടതാണ്. അല്ലാഹുവിന് എല്ലാ കാര്യത്തിനും കഴിവുണ്ടെന്ന് നിങ്ങൾക്കറിയാമല്ലോ. വേണ്ടത്ര ദൃഷ്ടാന്തങ്ങൾ കണ്ടു കഴിഞ്ഞ സ്ഥിതിക്ക് എനിയും ദൃഷ്ടാന്തത്തിന് ആവശ്യപ്പെടുന്നത് സത്യവിശ്വാസികൾക്ക് യോജിച്ചതല്ല.

ഭക്ഷണത്തളികക്ക് ആവശ്യപ്പെട്ടതിന്റെ ലക്ഷ്യമായി അവർ വിവരിച്ചത് ഇവയാകുന്നു:

(1) അതിൽ നിന്ന് ഞങ്ങൾ ഭക്ഷിക്കുവാൻ ഉദ്ദേശിക്കുന്നു. കേവലം ഭൗമികമല്ലാത്ത ഒരു ഭക്ഷ്യപദാർത്ഥം ആസ്വദിക്കുവാൻ ആഗ്രഹം ആർക്കും തോന്നുക സ്വാഭാവികമാണല്ലോ.

(2) ഞങ്ങളുടെ ഹൃദയങ്ങൾ സമാധാനമടയുവാൻ ഉദ്ദേശിക്കുന്നു. ദൃഷ്ടാന്തങ്ങൾ കൂടുതൽ കാണുംതോറും വിശ്വാസം വർദ്ധിക്കുകയും മനസ്സമാധാനം കൂടുതലാകുകയും ചെയ്യുമല്ലോ. ഇബ്‌റാഹീം നബി (അ) പോലും മനസ്സമാധാനത്തിനു വേണ്ടി ദൃഷ്ടാന്തത്തിനു അപേക്ഷിച്ച വിവരം 2:260 ൽ അല്ലാഹു പ്രസ്താവിച്ചത് സ്മർത്തവ്യമാകുന്നു.

(3) താങ്കൾ-ഈസാ (അ)-പറയുന്നത് സത്യമാണെന്ന് അറിയുവാൻ ഉദ്ദേശിക്കുന്നു. അഥവാ, അദ്ദേഹം സത്യവാനാണെന്ന് അവർ അറിഞ്ഞും വിശ്വസിച്ചും വരുന്നുവെങ്കിലും ആ അറിവും വിശ്വാസവും കൂടുതൽ ദൃഢമായിത്തീരുവാൻ അത് കാരണമാകുമെന്നുദ്ദേശ്യം. അല്ലാതെ, അദ്ദേഹം സത്യവാദിയോ അസത്യവാദിയോ എന്ന് പരിശോധിക്കലല്ല അവരുടെ ലക്ഷ്യം. അദ്ദേഹത്തിന്റെ സത്യതയിൽ നേരത്തെ വിശ്വാസം ഉറപ്പിച്ചു കഴിഞ്ഞവരാണല്ലോ അവർ.

(4) അതിന് തങ്ങൾ ദൃക്സാക്ഷികളായിത്തീരുവാൻ ഉദ്ദേശിക്കുന്നു. ഈസാ നബി (അ)യുടെ ദൗത്യപ്രബോധനത്തിൽ അദ്ദേഹത്തെ സഹായിക്കുവാൻ മുമ്പോട്ട് വന്നവ

രാണ് ഹവാരിയ്യുകൾ. ആ സ്ഥിതിക്ക് മറ്റുള്ള ദൃഷ്ടാന്തങ്ങൾക്ക് പുറമെ നേരിൽ കണ്ട നുഭവിക്കുന്ന ഈയൊരു ദൃഷ്ടാന്തം കൂടി ലഭിക്കുന്നത് ആ കൃത്യം കൂടുതൽ ഫലപ്ര ദമായി നടത്തുവാൻ അവർക്ക് ഉപകരിക്കുമല്ലോ.

ഹവാരിയ്യുകളുടെ ഈ ചോദ്യം സദുദ്ദേശ്യപരമാണെന്ന് ഈസാ (അ) കണ്ടു. അദ്ദേഹം അല്ലാഹുവിനോട് അതിനുവേണ്ടി പ്രാർത്ഥിച്ചു. അക്കാലത്തുള്ളവർക്കും, ഭാവി തലമുറക്കും അത് ഒരു ഉൽസവമായിത്തീരത്തക്ക വിധമായിരിക്കണമെന്നുകൂടി അദ്ദേഹം അതിനെ വിശേഷിപ്പിക്കുകയും ചെയ്തു. പ്രാർത്ഥനക്ക് അല്ലാഹുവിൽ നിന്നു ലഭിച്ച ഉത്തരം: 'ശരി, ഭക്ഷണത്തളിക ഇറക്കിത്തരാം, പക്ഷേ, പിന്നെ നിങ്ങളിൽ നിന്ന് അവി ശ്വാസവും നിഷേധവും ഉണ്ടാവാൻ പാടില്ല, ഉണ്ടായാൽ, മുമ്പാർക്കും ഞാൻ നൽകി യിട്ടില്ലാത്ത കഠിനശിക്ഷ അവർ അനുഭവിക്കേണ്ടിവരും.

ഈ ഉപാധികൾക്ക് ഹവാരിയ്യുകൾ സമ്മതിച്ചുവോ? ഭക്ഷണത്തളിക ഇറക്കുക യുണ്ടായോ? ഒന്നും അല്ലാഹു വ്യക്തമാക്കിയിട്ടില്ല. രണ്ടിലൊന്ന് തീർത്തു പറയത്തക്ക വേറെ തെളിവുകളുമില്ല. എങ്കിലും ക്വുർആൻ വ്യാഖ്യാതാക്കളിൽ അധികമാളുകളും ഭക്ഷണത്തളിക ഇറക്കുകയുണ്ടായിട്ടുണ്ടെന്ന അഭിപ്രായക്കാരാകുന്നു. ക്വുർആന്റെ വാക്കുകളിൽ തന്നെ ഇതിനു ചില സൂചനകൾ ലഭിക്കാതെയുമില്ല. കൂടാതെ, ഇബ്നു അബ്ബാസ്, അമ്മാർ (റ) എന്നീ സ്വഹാബികളിൽ നിന്നും, താബിഉകളായ ചില മഹാ ന്മാരിൽ നിന്നും വന്നിട്ടുള്ള ഏതാനും രിവായത്തുകളും അവർ അതിന് തെളിവായി ഉദ്ധരിക്കുന്നുമുണ്ട്. ചില രിവായത്തുകളിൽ, തളികയിലുണ്ടായിരുന്ന വിഭവങ്ങൾ അപ്പം, മൽസ്യം, ചില പഴങ്ങൾ എന്നിവയായിരുന്നുവെന്നും കാണാം. ചില രിവായത്തുകൾ അതിശയോക്തി നിറഞ്ഞതും ദുർബ്ബലങ്ങളുമാണെങ്കിലും മുഴുവൻ രിവായത്തുകളും തള്ളപ്പെടാവുന്നവയുമല്ല. മേൽകണ്ട പ്രകാരമുള്ള താക്കീത് അല്ലാഹു നൽകിയതോ ടുകൂടി ഹവാരിയ്യുകൾ തങ്ങളുടെ ആവശ്യം പിൻവലിച്ചുവെന്നും, അതുകൊണ്ട് തളിക ഇറക്കപ്പെടുകയുണ്ടായില്ലെന്നുമാണ് ഹസൻ, മുജാഹിദ് (റ) എന്നിവരിൽ നിന്ന് രിവാ യത്തു വന്നിട്ടുള്ളത്. ക്വുർആൻ വ്യാഖ്യാതാക്കളിൽ ഒരു വിഭാഗം ഈ അഭിപ്രായക്കാ രാകുന്നു. അധിക പക്ഷത്തിന്റെ അഭിപ്രായമാണ് ഇബ്നു ജരീർ (റ) ശരിവെച്ചിരിക്കു ന്നത്. ഇബ്നു കഥീർ (റ) ആകട്ടെ, തളിക ഇറക്കപ്പെട്ടിട്ടില്ലെന്ന അഭിപ്രായത്തെയും ശരിവെച്ചു കാണുന്നു. الله اعلم

## വിഭാഗം - 16

وَإِذْ قَالَ ٱللَّهُ يَـٰعِيسَى ٱبْنَ مَرْيَمَ ءَأَنتَ قُلْتَ لِلنَّاسِ ٱتَّخِذُونِى وَأُمِّىَ إِلَـٰهَيْنِ مِن دُونِ ٱللَّهِ

**﴾119﴿ അല്ലാഹു പറഞ്ഞ (അഥവാ പറയുന്ന സന്ദർഭം (ഓർക്കുക): 'മർയ മിന്റെ മകൻ ഈസാ, നീയാണോ മനു ഷ്യരോട് പറഞ്ഞത്: എന്നെയും, എന്റെ ഉമ്മയെയും നിങ്ങൾ അല്ലാഹു വിനു പുറമെ രണ്ടു ആരാധ്യന്മാരാ ക്കിക്കൊള്ളുവിൻ എന്ന്?!'**

قَالَ سُبۡحَٰنَكَ

അദ്ദേഹം പറഞ്ഞു (അഥവാ പറയും): 'നീ മഹാപരിശുദ്ധൻ! [നിന്റെ പരിശുദ്ധിയെ ഞാൻ വാഴ്ത്തുന്നു]

مَا يَكُونُ لِيٓ أَنۡ أَقُولَ مَا لَيۡسَ لِي بِحَقٍّۚ

എനിക്ക് ഒരു അവകാശവും (അഥവാ ന്യായവും) ഇല്ലാത്തത് പറയുവാൻ എനിക്ക് പാടില്ലല്ലോ!

إِن كُنتُ قُلۡتُهُۥ فَقَدۡ عَلِمۡتَهُۥۚ تَعۡلَمُ مَا فِي نَفۡسِي وَلَآ أَعۡلَمُ مَا فِي نَفۡسِكَۚ إِنَّكَ أَنتَ عَلَّٰمُ ٱلۡغُيُوبِ ﴿١١٩﴾

'ഞാനത് പറഞ്ഞിരുന്നെങ്കിൽ, തീർച്ചയായും നീ അത് അറിഞ്ഞിട്ടുണ്ടാകും. എന്റെ സ്വന്തത്തിൽപെട്ടത് [എന്നെ സംബന്ധിച്ചത്] നീ അറിയുന്നു; നിന്റെ സ്വന്തത്തിൽപെട്ടത് [നിന്നെ സംബന്ധിച്ചത്] എനിക്കറിയുകയുമില്ല. നിശ്ചയമായും, നീ തന്നെയാണ് അദൃശ്യ കാര്യങ്ങളെ നന്നായറിയുന്നവൻ.

مَا قُلۡتُ لَهُمۡ إِلَّا مَآ أَمَرۡتَنِي بِهِۦٓ أَنِ ٱعۡبُدُواْ ٱللَّهَ رَبِّي وَرَبَّكُمۡۚ

﴾120﴿ 'നീ എന്നോട് എന്ത് കൽപ്പിച്ചുവോ അതല്ലാതെ ഞാൻ അവരോട് പറഞ്ഞിട്ടില്ല; അതായത് എന്റെ റബ്ബും, നിങ്ങളുടെ റബ്ബുമായ അല്ലാഹുവിനെ നിങ്ങൾ ആരാധിക്കണമെന്ന് (അല്ലാതെ).

وَكُنتُ عَلَيۡهِمۡ شَهِيدٗا مَّا دُمۡتُ فِيهِمۡۖ

ഞാൻ അവരിൽ ഉണ്ടായിരുന്നപ്പോഴൊക്കെ ഞാൻ അവരുടെമേൽ (നോട്ടം ചെയ്യുന്ന) സാക്ഷിയായിരുന്നു;

فَلَمَّا تَوَفَّيۡتَنِي كُنتَ أَنتَ ٱلرَّقِيبَ عَلَيۡهِمۡۚ وَأَنتَ عَلَىٰ كُلِّ شَيۡءٖ شَهِيدٌ ﴿١٢٠﴾

അങ്ങനെ, നീ എന്നെ പൂർണമായെടുത്തപ്പോൾ, അവരുട മേൽ നോട്ടം വഹിക്കുന്നവൻ നീ തന്നെ ആയിരുന്നു. നീയാകട്ടെ, എല്ലാ കാര്യത്തിനും മേൽ (നോട്ടം ചെയ്യുന്ന) സാക്ഷിയുമാകുന്നു.

---

﴾119﴿ وَإِذۡقَالَ പറഞ്ഞ (പറയുന്ന) സന്ദർഭവും اللَّهُ അല്ലാഹു يَٰعِيسَى ٱبۡنَ مَرۡيَمَ മർയമിന്റെ മകൻ ഈസാ ءَأَنتَ നീയോ, നീയാണോ قُلۡتَ പറഞ്ഞു, പറഞ്ഞത് لِلنَّاسِ മനു

ഷ്യരോട് وَأُمِّيَ اتَّخِذُونِي എന്നെ നിങ്ങൾ ആക്കണമെന്ന്, സ്വീകരിക്കുവിൻ എന്ന് എന്റെ ഉമ്മയെ (മാതാവിനെ)യും إِلَٰهَيْنِ രണ്ടു ഇലാഹുകൾ (ദൈവങ്ങൾ–ആരാധ്യന്മാർ) مِن دُونِ കൂടാതെ, പുറമെ اللَّهِ അല്ലാഹുവിനെ, അല്ലാഹുവിന് قَالَ അദ്ദേഹം പറഞ്ഞു (പറയും) سُبْحَانَكَ നീ മഹാ പരിശുദ്ധൻ, നിന്റെ പരിശുദ്ധി (ഞാൻ വാഴ്ത്തുന്നു) مَا يَكُونُ ആകാവതല്ല (പാടില്ല–നിവൃത്തിയില്ല) لِي എനിക്ക് أَنْ أَقُولَ ഞാൻ പറയൽ, പറയുവാൻ مَا لَيْسَ لِي എനിക്കില്ലാത്തത് بِحَقٍّ ഒരവകാശവും, ന്യായവും إِن كُنتُ قُلْتُهُ ഞാൻ അത് പറഞ്ഞിരുന്നുവെങ്കിൽ فَقَدْ عَلِمْتَهُ തീർച്ചയായും നീ അതറിഞ്ഞിരിക്കുന്നു, അറിഞ്ഞിട്ടുണ്ട് تَعْلَمُ നീ അറിയും, നിനക്കറിയാം مَا فِي نَفْسِي എന്റെ സ്വന്തത്തിൽ (മനസ്സിൽ) ഉള്ളത് (എന്നെ സംബന്ധിച്ചത്) وَلَا أَعْلَمُ ഞാൻ അറിയുകയില്ല, എനിക്കറിഞ്ഞുകൂടാ مَا فِي نَفْسِكَ നിന്റെ സ്വന്തത്തിലുള്ളത് إِنَّكَ أَنتَ നിശ്ചയമായും നീ തന്നെ عَلَّامُ നന്നായി (ശരിക്കു–വളരെ) അറിയുന്നവൻ الْغُيُوبِ അദൃശ്യങ്ങളെ, മറഞ്ഞ കാര്യങ്ങൾ ﴿120﴾ مَا قُلْتُ ഞാൻ പറഞ്ഞിട്ടില്ല لَهُمْ അവരോട് إِلَّا مَا യാതൊന്നല്ലാതെ أَمَرْتَنِي بِهِ അതിനു നീ എന്നോട് കൽപിച്ചിരിക്കുന്നു أَنِ اعْبُدُوا നിങ്ങൾ ആരാധിക്കുവിൻ എന്ന് اللَّهَ رَبِّي എന്റെ റബ്ബായ അല്ലാഹുവിനെ وَرَبَّكُمْ നിങ്ങളുടെ റബ്ബുമായ وَكُنتُ ഞാനായിരുന്നു عَلَيْهِمْ അവരുടെമേൽ, അവരിൽ شَهِيدًا സാക്ഷി (സാക്ഷ്യം വഹിക്കുന്നവൻ) مَا دُمْتُ ഞാൻ ആയിരുന്നപ്പോൾ, ഉണ്ടായപ്പോഴൊക്കെ فِيهِمْ അവരിൽ فَلَمَّا تَوَفَّيْتَنِي അങ്ങനെ നീ എന്നെ പൂർണമായെടുത്ത (പിടിച്ചെടുത്ത)പ്പോൾ كُنتَ أَنتَ നീ തന്നെ ആയിത്തീർന്നു, ആയിരുന്നു الرَّقِيبَ മേൽനോട്ടം വഹിക്കുന്നവൻ عَلَيْهِمْ അവരുടെ മേൽ وَأَنتَ നീയാകട്ടെ عَلَىٰ كُلِّ شَيْءٍ എല്ലാ കാര്യത്തിന്റെ മേലും (കാര്യത്തിനും) شَهِيدٌ സാക്ഷ്യം (മേൽനോട്ടം) വഹിക്കുന്നവനാണ്

---

إِن تُعَذِّبْهُمْ فَإِنَّهُمْ عِبَادُكَ ۖ وَإِن تَغْفِرْ لَهُمْ فَإِنَّكَ أَنتَ الْعَزِيزُ الْحَكِيمُ ﴿١٢١﴾

**﴿121﴾ 'നീ അവരെ ശിക്ഷിക്കുന്ന പക്ഷം, അവർ നിന്റെ അടിയാന്മാരാകുന്നു [നിനക്കതിന് അർഹതയുണ്ട്]. നീ അവർക്ക് പൊറുത്തു കൊടുക്കുകയാണെങ്കിൽ, നീ തന്നെയാണല്ലോ പ്രതാപശാലിയും അഗാധജ്ഞനുമായുള്ളവൻ. [നീ ഉദ്ദേശിച്ചപോലെ ചെയ്‌വാൻ നിനക്ക് യാതൊരു തടസ്സവും ഇല്ലതാനും].'**

---

﴿121﴾ إِن تُعَذِّبْهُمْ നീ അവരെ ശിക്ഷിക്കുന്ന പക്ഷം فَإِنَّهُمْ എന്നാൽ നിശ്ചയമായും അവർ عِبَادُكَ നിന്റെ അടിയാന്മാരാണ് وَإِن تَغْفِرْ നീ പൊറുക്കുന്ന പക്ഷമോ, പൊറുക്കുകയാ

ണെങ്കിൽ لَهُمْ അവർക്ക് فَإِنَّكَ أَنتَ എന്നാൽ നിശ്ചയമായും നീ തന്നെയാണ് الْعَزِيزُ പ്രതാപശാലി الْحَكِيمُ അഗാധജ്ഞൻ, യുക്തിമാൻ, വിജ്ഞാനി

---

ഖിയാമത്ത് നാളിൽ അല്ലാഹുവും ഈസാ നബി (അ)യും തമ്മിൽ നടക്കുന്ന സംഭാഷണമാണിതെന്നും ഈസാ (അ)നെ ആകാശത്തേക്ക് ഉയർത്തിയശേഷം സംഭവിച്ചു കഴിഞ്ഞ സംഭാഷണമാണിതെന്നും രണ്ടഭിപ്രായം ഖുർആൻ വ്യാഖ്യാതാക്കളിലുണ്ട്. ഇതനുസരിച്ചാണ് قال (ഖാല) എന്ന ഭൂതകാല ക്രിയക്ക് ഭൂതകാലത്തെ കുറിക്കുന്ന രൂപത്തിലും ഭാവികാലത്തെകുറിക്കുന്ന രൂപത്തിലും അർത്ഥം വരാമെന്ന് പരിഭാഷയിൽ നാം സൂചിപ്പിച്ചത്. ഒന്നാമത്തേതാണ് ഭൂരിപക്ഷാഭിപ്രായം. ആ അഭിപ്രായത്തെയാണ് ഇബ്നുകഥീർ (റ) ബലപ്പെടുത്തിയിരിക്കുന്നത്. ഇബ്നു ജരീർ (റ) രണ്ടാമത്തെ അഭിപ്രായവും ശരിവെച്ചു കാണുന്നു. വാസ്തവം അല്ലാഹുവിനറിയാം.

സംഭാഷണം ഈസാ (അ) ഉയർത്തപ്പെട്ട ശേഷം നടന്നു കഴിഞ്ഞതായാലും ഖിയാമത്ത് നാളിൽ നടക്കുവാനിരിക്കുന്നതായാലും ശരി, ഈസാ (അ)നെയും അദ്ദേഹത്തിന്റെ മാതാവായ മർയം (അ)നെയും ക്രിസ്ത്യാനികൾ ഇലാഹാക്കി (ദൈവമാക്കി)യെന്നുള്ള ആക്ഷേപമാണ് ഇതിലെ പ്രധാന സംഗതി. ക്രിസ്ത്യാനികളിൽ നിലവിലില്ലാത്ത ഒരു വിശ്വാസം അവരുടെമേൽ വെച്ചുകെട്ടുകയാണ് ഈ വചനം മുഖേന ഖുർആൻ ചെയ്യുന്നതെന്നും, തങ്ങൾ മർയമിനെ ദൈവമായി അംഗീകരിക്കുന്നില്ലെന്നും ചില ക്രിസ്തീയ പാതിരിമാർ പറഞ്ഞും പ്രചരിപ്പിച്ചും വരാറുണ്ട്. ഈ ആരോപണത്തിന് അല്ലാമാ സയ്യിദ് മഹ്മൂദ് ആലൂസി (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ മൂന്നു മറുപടികൾ ഉദ്ധരിച്ചു കാണാം. അവയിൽ മൂന്നാമത്തെ മറുപടി ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം ഇങ്ങിനെ പറയുന്നു: 'ക്രിസ്ത്യനികളിൽ മർയമിനെ ദൈവമാക്കിയ ഒരു വിഭാഗം മുൻകാലത്ത് ഉണ്ടായിരുന്നുവെന്നും അവർ 'മർയമീ വിഭാഗം' എന്ന് അറിയപ്പെട്ടിരുന്നുവെന്നും ചിലർ ചൂണ്ടിക്കാട്ടുന്നു. ഇതാണ് കൂടുതൽ നല്ല മറുപടി. ഇക്കാലത്തുള്ള ക്രിസ്ത്യാനികൾ അങ്ങിനെ വിശ്വസിക്കുന്നുണ്ടെന്ന് പറയുന്നത് ശരിയല്ല'. (روح المعاني) ഇന്ന് ക്രിസ്ത്യാനികളിൽ പലരും മർയം (അ) ദൈവമാണെന്ന് പറയുന്നില്ലെങ്കിലും അവരുടെ പൂർവ്വീകന്മാരിൽ ആ വിശ്വാസം ഉണ്ടായിരുന്നുവെന്നും, ഈസാ (അ)നെക്കുറിച്ചു നിലവിലുള്ള ക്രിസ്ത്യാനികളുടെ വിശ്വാസപ്രകാരം തന്നെ മർയമിലും അവർ ദിവ്യത്വം കൽപിക്കുന്നതായി ഏർപ്പെടുന്നുവെന്നും തീർച്ചയാണ്. ക്രിസ്തുമതത്തിന്റെ ഏറ്റവും അടിസ്ഥാനപരമായ തത്വങ്ങൾപോലും ഒന്നിലധികം പ്രാവശ്യം മാറ്റത്തിരുത്തം ചെയ്യപ്പെടുകയും പൊളിച്ചെഴുത്ത് നടത്തപ്പെടുകയും ചെയ്തവയാണല്ലോ. അക്കൂട്ടത്തിൽ, ആ പഴയ വിശ്വാസ സിദ്ധാന്തം നിലവിലുള്ള ചില ക്രിസ്തീയ വിഭാഗങ്ങൾ കയ്യൊഴിച്ചിട്ടുണ്ടെങ്കിൽ അതിൽ അതിശയിക്കാനൊന്നുമില്ല. ക്രിസ്ത്യാനികളിൽ തന്നെ ചില വിഭാഗക്കാർ ഇന്നു മർയം (അ)ന് ദിവ്യത്വം കൽപിച്ചു വരുന്നുണ്ട് താനും. വേദപുസ്തക നിഘണ്ടുവിന്റെ വാക്യങ്ങളിൽ ഈ പരമാർത്ഥം വ്യക്തമാണ്.

'യേശുവിന്റെ അമ്മയായ മറിയ'യെക്കുറിച്ചു നിഘണ്ടു പറയുന്നു: 'അപ്പൊ ക്രിഫാ

സുവിശേഷങ്ങളെ(*) എഴുതിയവരും അവയെ വിശ്വസിച്ചവരും ഇവളെ ആരാധ്യയായി കരുതി. ക്രിസ്ത്വബ്ദം 450 നോടു കൂടി ഇവൾക്ക് 'ദൈവത്തെ പ്രസവിച്ചവൾ' എന്ന സ്ഥാനപ്പേർ നൽകി. തന്മൂലം അനേകർ ഇവൾക്ക് 'ദൈവ മാതാ' എന്ന് സംബോധന നൽകി. ഇവളെ ആരാധിക്കേണ്ടതാണെന്ന് നിശ്ചയിക്കയും ചെയ്തു. അതിനു ശേഷം, ഇവൾ പാപരഹിതയാണെന്നും, ശരീരം സ്വർഗത്തിൽ പോയി എന്നും വിശ്വസിച്ചു തുടങ്ങി. റോമാ സഭക്കാർ ഇവളെ മഹത്വപ്പെടുത്തുവാൻ നടത്തിയ ആരാധനാമുറകളെ നോക്കിയാൽ ആ സഭയിൽ അനേകർ യേശുക്രിസ്തുവിനെപ്പോലെത്തന്നെ അവന്റെ അമ്മയായ മറിയയെയും ബഹുമാനിക്കുന്നുവെന്നു കാണാം. (വേ. പു. നി. ഭാ: 331) നബി ﷺയുടെ കാലത്ത് റോമാ ചക്രവർത്തിയായിരുന്ന ഹിറക്‌ലിയൂസിന്റെ പതാകയിൽ 'ദൈവമാതാവി'ന്റെ ചിത്രം ഉണ്ടായിരുന്നുവെന്നും, അതിന്റെ അനുഗ്രഹം കൊണ്ട് തന്റെ പതാക താണുപോകയില്ലെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നുവെന്നും ചില പണ്ഡിതന്മാർ രേഖപ്പെടുത്തി കാണുന്നുമുണ്ട്. മേൽ ഉദ്ധരിച്ചതിൽനിന്ന്, ഇക്കാലത്തെ ക്രിസ്ത്യാനികളിൽ ചിലർ-പ്രോട്ടസ്റ്റണ്ടുകാർ വിശേഷിച്ചും-മർയം (അ)നെപ്പറ്റി ദൈവമെന്ന് പറയാറില്ലെങ്കിലും, അവരെ ദൈവമായിത്തന്നെ ക്രിസ്ത്യാനികൾ മുൻകാലത്ത് കരുതി വന്നിരുന്നുവെന്നും, ഇന്നും ചിലർ കരുതി വരുന്നുണ്ടെന്നും, ക്വുർആന്റെ പ്രസ്താവന അക്ഷാരാർത്ഥത്തിൽ ശരിയാണെന്നും, ഈ വാസ്തവം മൂടിവെച്ചുകൊണ്ടാണ് പ്രസ്തുത പാതിരിമാർ ക്വുർആന്റെ നേരെ ആക്ഷേപം പുറപ്പെടുവിക്കുന്നതെന്നും സ്പഷ്ടമായല്ലോ. قل فلله الحجة البالغة

അബ്ദുല്ലാഹിബ്നു അംറിബ്നിൽ ആസ് (റ) പറഞ്ഞതായി ഇബ്നു അബീ ഹാതിം (റ) രിവായത്ത് ചെയ്യുന്നു: ഈസാ (അ) പറഞ്ഞ .... إِن تُعَذِّبْهُمْ فَإِنَّهُمْ عِبَادُكَ (നീ അവരെ ശിക്ഷിക്കുന്ന പക്ഷം അവർ നിന്റെ അടിയാന്മാരാണ്...) എന്ന വാക്യം അതിന്റെ അവസാനംവരെ നബി ﷺ ഓതുകയുണ്ടായി. എന്നിട്ട് രണ്ടു കൈയും ഉയർത്തിപ്പിടിച്ചുകൊണ്ട് 'അല്ലാഹുവേ! എന്റെ സമുദായം!!' എന്ന് പറഞ്ഞു അവിടുന്ന് കരയുകയും ചെയ്തു. അപ്പോൾ അല്ലാഹു ജിബ്‌രീൽ (അ)നോട് പറഞ്ഞു: നിന്റെ റബ്ബിന് നല്ല വണ്ണം അറിയാം, എന്നാലും നീ മുഹമ്മദിന്റെ അടുക്കൽ ചെന്നു കരയുവാൻ കാരണമെന്തെന്ന് ചോദിക്കുക'. അങ്ങനെ, ജിബ്‌രീൽ (അ) വന്നു ചോദിച്ചു. തിരുമേനി വിവരം

---

***(*) തള്ളപ്പെട്ട വേദപുസ്തകങ്ങൾ (الكتب المتروكة) എന്ന് വിവക്ഷ. വേദ പുസ്തക നിഘണ്ടുവിൽ ഇങ്ങിനെ കാണാം: "അപ്പൊക്രിഫാ, എന്നാൽ ഒളിക്കപ്പെട്ടത് എന്നർത്ഥം. ആദ്യം മറ്റുള്ളവർ വായിക്കാതിരിക്കുവാനായി പഴയ നിയമത്തിൽ ഉൾപ്പെടാതെ രഹസ്യമായി വെച്ചിരുന്ന ചില പുസ്തകങ്ങൾ ഉണ്ടായിരുന്നു..... ആദ്യ ക്രിസ്ത്യാനികൾ ഇവയെ ഉപയോഗിച്ചു എങ്കിലും ഈ പുസ്തകങ്ങൾക്കും പഴയ നിയമത്തിനുമുള്ള വ്യത്യാസം ഇവർക്ക് മനസ്സിലായി. അതു നിമിത്തം ഇവ സ്വീകാര്യങ്ങളല്ല എന്ന് അഭിപ്രായമുണ്ടായിരുന്നു. പുതിയ നിയമ പുസ്തകങ്ങൾ എഴുതപ്പെട്ടശേഷം ഇവയുടെ മഹിമ ക്രമേണ കുറഞ്ഞുപോയി. ഇവയെ വിശുദ്ധ വേദത്തിലെ പുസ്തകങ്ങളോട് ചേർക്കാൻ പാടില്ല എന്നുള്ള അഭിപ്രായമുണ്ടായപ്പോൾ ഇവക്ക് 'തള്ളപ്പെട്ട പുസ്തകങ്ങൾ' എന്നു പേരു വന്നു...." (ഭാ:15).***

അറിയിച്ചു. അപ്പോൾ അല്ലാഹു ജിബ്‌രീലിനോട് പറഞ്ഞു: 'നീ മുഹമ്മദിന്റെ അടുക്കൽ ചെന്നു പറയുക: നിന്റെ സമുദായത്തിന്റെ കാര്യത്തിൽ നാം നിന്നെ തൃപ്തിപ്പെടുത്തിത്തന്നേക്കും. നിന്നെ നാം അതൃപ്തിപ്പെടുത്തുകയില്ല'. ഏതാണ്ടിപ്രകാരം മുസ്‌ലിമും (റ) ഉദ്ധരിച്ചിരിക്കുന്നു.

ഇബ്നു അബ്ബാസ് (റ)ൽ നിന്ന് അബൂദാവൂദ് (റ) നിവേദനം ചെയ്യുന്ന ഒരു ഹദീഥിൽ നബി ﷺ ഇങ്ങിനെ പറഞ്ഞതായി കാണാം: ക്വിയാമത്തു നാളിൽ ആദ്യമായി വസ്ത്രം ധരിപ്പിക്കപ്പെടുന്നത് ഇബ്റാഹീം (അ)ന് ആയിരിക്കും. അറിയുക: എന്റെ സമുദായത്തിൽ നിന്ന് ചില മനുഷ്യരെ കൊണ്ടു വന്ന് അവരെ ഇടത്തു വശത്തേക്ക് (അവിശ്വാസികളായ ദുർജ്ജനങ്ങളുടെ പക്ഷത്തേക്ക്) എടുക്കും. അപ്പോൾ, ഞാൻ: 'എന്റെ ആൾക്കാർ!' എന്ന് പറയും. അപ്പോൾ എന്നോട് പറയപ്പെടും: 'അവർ താങ്കൾക്കു ശേഷം പുതുതായി ഉണ്ടാക്കിത്തീർത്തതിനെക്കുറിച്ചു താങ്കൾക്ക് അറിഞ്ഞുകൂടാ'. അപ്പോൾ ആ നല്ല അടിയാൻ (ഈസാ നബി) പറഞ്ഞതുപോലെ ഞാൻ പറയും: وَكُنتُ عَلَيۡهِمۡ شَهِيدًا... (ഞാൻ അവരിൽ ഉണ്ടായിരുന്നപ്പോൾ ഞാൻ അവരിൽ സാക്ഷ്യം വഹിക്കുന്നവനായിരുന്നു.....) അപ്പോൾ പറയപ്പെടും: 'താങ്കൾ അവരെ പിരിഞ്ഞതു മുതൽ അവർ പിന്നോക്കം മടങ്ങിക്കൊണ്ടിരിക്കുകയായിരുന്നു'. ഈ ഹദീഥ് ബുഖാരി (റ)യും ഉദ്ധരിച്ചിട്ടുണ്ട്. ഒരു രാത്രി, നേരം പുലരുവോളം .... إِن تُعَذِّبۡهُمۡ فَإِنَّهُمۡ عِبَادُكَ (നീ അവരെ ശിക്ഷിക്കുന്ന പക്ഷം അവർ നിന്റെ അടിയാന്മാരാണ്) എന്ന് തുടങ്ങി ആയത്തിന്റെ അവസാനംവരെ ഓതിക്കൊണ്ട് നബി ﷺ നമസ്കരിച്ചതായും ഹദീഥിൽ വന്നിരിക്കുന്നു. (അ;ന)

ഒരു സംഗതി ഇവിടെ പ്രത്യേകം ഓർമിച്ചിരിക്കേണ്ടിയിരിക്കുന്നു. അതായത്: فَلَمَّا تَوَفَّيۡتَنِي എന്ന വാക്കിന് 'നീ എന്റെ ആയുസ്സ് പൂർത്തിയാക്കിയപ്പോൾ' എന്നും മറ്റും വാക്കർത്ഥം കൽപിച്ചുകൊണ്ട് അദ്ദേഹം കുരിശ് സംഭവത്തിൽനിന്ന് രക്ഷപ്പെട്ട ശേഷം പിന്നീട് മരണപ്പെട്ടുപോയിരിക്കയാണെന്നും, ഉപരിലോകത്തേക്ക് ഉയർത്തപ്പെടുകയുണ്ടായിട്ടില്ലെന്നും, കാലാവസാനത്തിൽ അദ്ദേഹം ഭൂമിയിലേക്ക് ഇറങ്ങി വരുമെന്ന വിശ്വാസം ശരിയല്ലെന്നും, അത് ക്രിസ്ത്യാനികളിൽ നിന്ന് മുസ്‌ലിംകളിലേക്ക് നുഴഞ്ഞു കയറിയ വിശ്വാസമാണെന്നും മറ്റും ചില വക്രതാൽപര്യക്കാർ കുറേ വലിച്ചുനീട്ടി പ്രസ്താവിച്ചു കാണുന്നു. توفى എന്ന വാക്കിന്റെ അർത്ഥങ്ങളെയും പ്രയോഗങ്ങളെയും കുറിച്ചു സൂ: ആലുഇംറാൻ 55-ാം വചനത്തിൽ വെച്ചും മറ്റും നാം വേണ്ടത്ര വിശദീകരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ ആ ഭാഗം വിട്ടു കളയുകയാണ്. 'മരണപ്പെടുത്തുക' എന്നല്ല ഇവിടെ അതിന് അർത്ഥമെന്നും, ഭൂമിയിലെ ജീവിതം അവസാനിപ്പിക്കുക എന്നാണ് ഉദ്ദേശ്യമെന്നും, ഭൂമിയിലെ ജീവിതം അവസാനിച്ചു ഉപരിലോകത്തേക്ക് ഉയർത്തപ്പെടുക മാത്രമാണുണ്ടായിട്ടുള്ളതെന്നും കാര്യകാരണസഹിതം നാം അവിടെ വിവരിച്ചിട്ടുമുണ്ട്. അദ്ദേഹം വീണ്ടും ഭൂമിയിലേക്ക് ഇറങ്ങി വരുമെന്നു മുസ്‌ലിംകൾ വിശ്വസിക്കുന്നത് ബലവത്തായ പല ഹദീഥുകളെയും അടിസ്ഥാനമാക്കിയാണെന്നും- ഇവർ പറയുംപോലെ ക്രിസ്ത്യാനികളെ അനുകരിച്ചത് കൊണ്ടല്ലെന്നും ഒന്നിലധികം സന്ദർഭങ്ങളിൽ നാം ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു.

قَالَ ٱللَّهُ هَٰذَا يَوْمُ يَنفَعُ ٱلصَّٰدِقِينَ صِدْقُهُمْ ۚ لَهُمْ جَنَّٰتٌ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَآ أَبَدًا ۚ

**﴿122﴾ അല്ലാഹു പറഞ്ഞു (അഥവാ പറയുന്നതാണ്): ഇത്, സത്യവാന്മാർക്ക് തങ്ങളുടെ സത്യം ഉപകരിക്കുന്ന ദിവസമാകുന്നു. അവർക്ക് അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളുണ്ടായിരിക്കും- (അവർ) അതിൽ എന്നെന്നും നിത്യവാസികളായ നിലയിൽ,**

رَّضِىَ ٱللَّهُ عَنْهُمْ وَرَضُوا۟ عَنْهُ ۚ

**അവരെക്കുറിച്ച് അല്ലാഹു തൃപ്തിപ്പെടുന്നതാണ്: അവനെക്കുറിച്ച് അവരും തൃപ്തിപ്പെടുന്നതാണ്.**

ذَٰلِكَ ٱلْفَوْزُ ٱلْعَظِيمُ ﴿١٢٢﴾

**അതത്രെ വമ്പിച്ച വിജയം!**

---

﴿122﴾ قَالَ اللَّهُ അല്ലാഹു പറഞ്ഞു, പറയും هَٰذَا يَوْمُ ഇതു ദിവസമാകുന്നു يَنْفَعُ ഉപകരിക്കുന്ന, ഫലം ചെയ്യുന്ന الصَّادِقِينَ സത്യവാന്മാർക്ക്, സത്യം പറയുന്നവർക്ക് صِدْقُهُمْ തങ്ങളുടെ സത്യം لَهُمْ അവർക്കുണ്ട്, ഉണ്ടായിരിക്കും جَنَّاتٌ (ചില) സ്വർഗങ്ങൾ تَجْرِي നടക്കും (ഒഴുകും) مِنْ تَحْتِهَا അവയുടെ അടിയിലൂടെ الأَنْهَارُ അരുവികൾ, നദികൾ خَالِدِينَ സ്ഥിര (നിത്യ) വാസികളായിക്കൊണ്ട് فِيهَا അതിൽ, അവയിൽ أَبَدًا എന്നെന്നും, സ്ഥിരമായും, എക്കാലവും رَضِيَ اللَّهُ അല്ലാഹു തൃപ്തിപ്പെടുന്നതാണ് عَنْهُمْ അവരെപ്പറ്റി وَرَضُوا അവരും തൃപ്തിപ്പെടുന്നതാണ് عَنْهُ അവനെപ്പറ്റി ذَٰلِكَ الْفَوْزُ അതത്രെ വിജയം الْعَظِيمُ വമ്പിച്ച, മഹത്തായ

---

കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ച സംഭാഷണം അധിക വ്യാഖ്യാതാക്കളും പറയുന്നതുപോലെ, ക്വിയാമത്ത് നാളിൽ നടക്കുന്നതായാലും, ഇബ്നുജരീറും (റ) മറ്റു ചിലരും അഭിപ്രായപ്പെട്ടതുപോലെ ഈസാ (അ) ഉയർത്തപ്പെട്ടശേഷം നടന്നിട്ടുള്ളതായാലും -രണ്ടായാലും- ഈ വചനത്തിൽ പ്രസ്താവിക്കുന്നത് ക്വിയാമത്തു നാളിനെക്കുറിച്ചു തന്നെയാകുന്നു. പക്ഷേ, -ഇബ്നുജരീർ (റ) ചൂണ്ടിക്കാട്ടിയതുപോലെ- ആദ്യത്തെ അഭിപ്രായ പ്രകാരം ഈ വചനത്തിലെ വാക്യങ്ങൾ, ഈസാ നബി (അ)യുടെ മറുപടിയെ തുടർന്നു അല്ലാഹു പറയുന്നതായിരിക്കും. രണ്ടാമത്തെ അഭിപ്രായ പ്രകാരം ആ മറുപടിയും ഈ വചനവുമായി ഒരു പ്രത്യേക ബന്ധം ഉണ്ടായിരിക്കയില്ല.

സത്യവാൻമാർക്ക് അവരുടെ സത്യം ഉപകരിക്കുമെന്ന് പറഞ്ഞതിന്റെ താൽപര്യം, ഇഹത്തിൽ വെച്ച് സത്യം പറയുകയും പ്രവർത്തിക്കുകയും ചെയ്തവർക്ക് പരലോ

കത്ത് അതുമൂലം പ്രയോജനം - വമ്പിച്ച പ്രതിഫലം- ലഭിക്കുമെന്നത്രെ. അല്ലാതെ, ഇഹത്തിൽവെച്ച് സത്യം പാലിച്ചില്ലെങ്കിലും പരലോകത്ത് വിചാരണാവേളയിൽ സത്യം തുറന്നു പറഞ്ഞതുകൊണ്ട് രക്ഷനേടാമെന്നല്ലഎന്ന് പറയേണ്ടതില്ല. ശാശ്വതമായ സ്വർഗീയ ജീവിതം സിദ്ധിക്കുകയെന്നത് മഹാഭാഗ്യം തന്നെ. എന്നാൽ അതിനെക്കാൾ വമ്പിച്ച ഭാഗ്യമത്രെ അല്ലാഹുവിന്റെ പ്രീതി ലഭിക്കൽ (وَرِضْوَانٌ مِّنَ اللَّـهِ أَكْبَرُ) അതുകൊണ്ടാണ് അവർക്ക് സ്ഥിരമായ സ്വർഗീയ ജീവിതമുണ്ടെന്ന് പറഞ്ഞ ശേഷം അല്ലാഹുവിന്റെ തൃപ്തിയും അവർക്ക് ലഭിക്കുമെന്ന് പ്രത്യേകം പറഞ്ഞിരിക്കുന്നത്. അല്ലാഹു അവരെക്കുറിച്ച് തൃപ്തിപ്പെടുമ്പോൾ അവർക്കവൻ നൽകുന്ന അവർണനീയങ്ങളായ അനുഗ്രഹങ്ങൾ അവർക്ക് മതിവരുവോളം ഉണ്ടായിരിക്കുമല്ലോ. അതുകൊണ്ട് അവർക്ക് അല്ലാഹുവിനെക്കുറിച്ചും പരിപൂർണമായ തൃപ്തിയായിരിക്കും ഉണ്ടായിരിക്കുക. ഇതിൽപരം ഭാഗ്യം മറ്റെന്തുണ്ട്? ഇല്ല. ഒന്നുമില്ല. അതുതന്നെ ഏറ്റവും മഹത്തായ ഭാഗ്യം! ذَٰلِكَ هُوَ الْفَوْزُ الْعَظِيمُ

لِلَّهِ مُلْكُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَمَا فِيهِنَّ ۚ

**﴾123﴿ അല്ലാഹുവിനാണ് ആകാശങ്ങളുടെയും ഭൂമിയുടെയും അവയിലുള്ളതിന്റെയും രാജത്വം.**

وَهُوَ عَلَىٰ كُلِّ شَىْءٍ قَدِيرٌۢ ﴿١٢٣﴾

**അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവനുമാകുന്നു.**

---

﴾123﴿ لِلَّهِ അല്ലാഹുവിനാണ് مُلْكُ രാജത്വം السَّمَاوَاتِ ആകാശങ്ങളുടെ وَالأَرْضِ ഭൂമിയുടെയും وَمَافِيهِنَّ അവയിലുള്ളതിന്റെയും وَهُوَ അവൻ ആകട്ടെ عَلَى كُلِّشَيْءٍ എല്ലാ കാര്യത്തിനും, വസ്തുവിന്റെ മേലും قَدِيرٌ കഴിവുള്ളവനാണ്.

എല്ലാ സനാതന നിയമങ്ങളുടെയും, എല്ലാ ധാർമിക വ്യവസ്ഥകളുടെയും, ഇസ്‌ലാമികമായ എല്ലാ വിശ്വാസാചാരാനുഷ്ഠാന മുറകളുടെയും അടിത്തറ ചൂണ്ടിക്കാട്ടുന്നതാണ് ഈ വചനം. അൽപമാത്രം വാക്കുകൾ. അർത്ഥപുഷ്ടിയും വ്യാപ്തിയും നോക്കുമ്പോൾ സർവ്വ വ്യാപകവും! ഈ വചനത്തോടെ അല്ലാഹു ഈ മഹത്തായ സൂറത്ത് അവസാനിപ്പിക്കുന്നു.

الله اكبر الله اكبر الله اكبر. لااله الاالله والله اكبر. الله اكبر ولله الحمد.

اللهم لك الحمد ولك المنة والفضل

[كان الفراغ من تسويد تفسير هذه السورة المباركة ليلة عيد الاضحى – ليلة الخميس سنة ١٣٩٦ هـ الموافق ١/١٢/١٩٧٦ م

والفراغ من تبييضه يوم الثلاثاء الثامن عشر من رمضان المبارك سنة١٣٩٨ هـ الموافق ٢٢/٨/١٩٧٨ م م نى]

سورة الأنعام

# 6. സൂറതുൽ അൻആം

**മക്കയിൽ അവതരിച്ചത് - വചനങ്ങൾ 165 - വിഭാഗം (റുകൂഉ്) 20**

**ഈ** സൂറത്ത് മുഴുവനും ഒറ്റ പ്രാവശ്യം തന്നെ അവതരിച്ചതാണെന്നും, ഇതവതരിച്ചപ്പോൾ ഇതിന്റെ ബഹുമാനാർത്ഥം വളരെ മലക്കുകളും അതോടൊപ്പം ഇറങ്ങുകയുണ്ടായെന്നും കാണിക്കുന്ന പല രിവായത്തുകളും കാണുന്നു. മക്കീ സൂറത്തുകളിലെ പതിവ് പ്രകാരം ഇതിലെ പ്രധാന പരാമർശങ്ങൾ മുശ്‌രിക്കുകളുടെ വിശ്വാസാചാരങ്ങളെയും തൗഹീദിനെയും സംബന്ധിച്ചാകുന്നു. അക്കൂട്ടത്തിൽ, ആടുമാടൊട്ടകങ്ങളാകുന്ന കാലികളെ അല്ലാഹു അല്ലാത്തവർക്ക് നേർച്ചവഴിപാടാക്കിക്കൊണ്ടുള്ള മുശ്‌രിക്കുകളുടെ ദുരാചാരങ്ങളെ സംബന്ധിച്ച് ഈ സൂറത്തിൽ കൂടുതൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് ഇതിന് سورة الانعام (കാലികളുടെ-ആടുമാടൊട്ടകങ്ങളുടെ-അധ്യായം) എന്ന് പറയപ്പെടുന്നു. ഇതിലെ പ്രഭാഷണങ്ങൾ പലതും മക്കാ മുശ്‌രിക്കുകളെ പരാമർശിക്കുന്നവയായതുകൊണ്ട് അവരുടെ പല വാദങ്ങളും തർക്കങ്ങളും **قالوا** (അവർ പറയുന്നു) എന്നും, അവർക്കുള്ള മറുപടികൾ **قل** (നീ പറയുക) എന്നും പറഞ്ഞുകൊണ്ട് ആരംഭിക്കുന്നതായി കാണാം.

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ

**പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ**

ٱلۡحَمۡدُ لِلَّهِ ٱلَّذِى خَلَقَ ٱلسَّمَـٰوَٰتِ وَٱلۡأَرۡضَ وَجَعَلَ ٱلظُّلُمَـٰتِ وَٱلنُّورَ ۖ

﴾1﴿ **(സർവ്വ) സ്തുതി(യും) അല്ലാഹുവിനാണ്; ആകാശങ്ങളെയും, ഭൂമിയെയും സൃഷ്ടിക്കുകയും, അന്ധകാരങ്ങളും, പ്രകാശവും ഏർപ്പെടുത്തുകയും ചെയ്തവൻ.**

---

﴾1﴿ الْحَمْدُ സ്തുതി (എല്ലാം) لِلَّهِ അല്ലാഹുവിനാണ് الَّذِي خَلَقَ സൃഷ്ടിച്ചവൻ, സൃഷ്ടിച്ചവനായ السَّمَاوَاتِ ആകാശങ്ങളെ وَالأَرْضَ ഭൂമിയെയും وَجَعَلَ അവൻ ആക്കുക (ഉണ്ടാക്കുക)യും ചെയ്തു ഏർപ്പെടുത്തുകയും ചെയ്തു. الظُّلُمَاتِ അന്ധകാരങ്ങളെ وَالنُّورَ പ്രകാശത്തെയും

ثُمَّ ٱلَّذِينَ كَفَرُوا۟ بِرَبِّهِمْ يَعْدِلُونَ ﴿١﴾

എന്നിട്ടും അവിശ്വസിച്ചവർ തങ്ങളുടെ റബ്ബിനോട് സമപ്പെടുത്തുന്നു!

هُوَ ٱلَّذِى خَلَقَكُم مِّن طِينٍ ثُمَّ قَضَىٰٓ أَجَلًا ۖ وَأَجَلٌ مُّسَمًّى عِندَهُۥ ۖ ثُمَّ أَنتُمْ تَمْتَرُونَ ﴿٢﴾

﴾2﴿ അവനത്രെ, കളിമണ്ണിൽ നിന്ന് നിങ്ങളെ സൃഷ്ടിച്ചവൻ, പിന്നെ ഒരു അവധി അവൻ നിശ്ചയി(ച്ചുവെ)ച്ചിരിക്കുന്നു. നിർണയം ചെയ്യപ്പെട്ട ഒരു അവധി അവന്റെ അടുക്കലുണ്ട്താനും. എന്നിട്ടും, നിങ്ങൾ സന്ദേഹപ്പെട്ടുകൊണ്ടിരിക്കുന്നു!

وَهُوَ ٱللَّهُ فِى ٱلسَّمَـٰوَٰتِ وَفِى ٱلْأَرْضِ ۖ يَعْلَمُ سِرَّكُمْ وَجَهْرَكُمْ وَيَعْلَمُ مَا تَكْسِبُونَ ﴿٣﴾

﴾3﴿ അവൻ തന്നെയാണ് ആകാശങ്ങളിലും ഭൂമിയിലും അല്ലാഹു. നിങ്ങളുടെ രഹസ്യവും, നിങ്ങളുടെ പരസ്യവും അവൻ അറിയുന്നു. നിങ്ങൾ (പ്രവർത്തിച്ചു) സമ്പാദിക്കുന്നതും അവൻ അറിയുന്നു.

---

ثُمَّ പിന്നെ, എന്നിട്ടും الَّذِينَ كَفَرُوا അവിശ്വസിച്ചവർ بِرَبِّهِمْ തങ്ങളുടെ റബ്ബിനോട്, റബ്ബിന് يَعْدِلُونَ അവർ സമപ്പെടുത്തുന്നു, കിടയൊപ്പിക്കുന്നു ﴾2﴿ هُوَ الَّذِي അവനത്രെ യാതൊരുവൻ, അവൻ യാതൊരുവനാണ് خَلَقَكُمْ നിങ്ങളെ സൃഷ്ടിച്ച مِنْ طِينٍ കളിമണ്ണിനാൽ, കളിമണ്ണിൽ നിന്ന് ثُمَّ قَضَى പിന്നെ അവൻ നിശ്ചയം ചെയ്തു, തിരുമാനിച്ചു أَجَلًا ഒരവധി وَأَجَلٌ مُسَمًّى പേരു പറയപ്പെട്ട (നിർണയം ചെയ്യപ്പെട്ട) ഒരവധി عِنْدَهُ അവന്റെ അടുക്കലുണ്ട്(താനും) ثُمَّ പിന്നെ, എന്നിട്ടും أَنْتُمْ നിങ്ങൾ تَمْتَرُونَ നിങ്ങൾ സന്ദേഹ(സംശയ)പ്പെടുന്നു ﴾3﴿ وَهُوَ اللَّهُ അവൻ അല്ലാഹുവത്രെ فِي السَّمَاوَاتِ ആകാശങ്ങളിൽ وَفِي الْأَرْضِ ഭൂമിയിലും يَعْلَمُ അവൻ അറിയും, അറിയുന്നു سِرَّكُمْ നിങ്ങളുടെ രഹസ്യം وَجَهْرَكُمْ നിങ്ങളുടെ പരസ്യവും وَيَعْلَمُ അവൻ അറിയുകയും ചെയ്യും مَا تَكْسِبُونَ നിങ്ങൾ സമ്പാദിക്കുന്നത്, പ്രവർത്തിച്ചു വെക്കുന്നത്

---

الحمد لله (അല്ലാഹുവിനാണ് സർവ്വസ്തുതിയും) എന്നുള്ള സ്തുതികീർത്തന വാക്യം കൊണ്ട് ആരംഭിക്കുന്ന അഞ്ചു സൂറത്തുകളിൽ രണ്ടാമത്തെതാണിത്. ഒന്നാമത്തെത് ഫാതിഹഃയും, മൂന്നാമത്തെത് അൽകഹ്ഫും, നാലാമത്തെത് സബഉം, അഞ്ചാമത്തെത് ഫാത്വിറുമാകുന്നു. ഓരോന്നിലും ഈ വാക്യത്തെത്തുടർന്നു പ്രസ്താവിക്കപ്പെട്ടിരിക്കുന്ന കാര്യങ്ങൾ പരിശോധിച്ചാൽ, സ്തുതി കീർത്തനങ്ങൾക്കെല്ലാം യഥാർത്ഥത്തിൽ അർഹനായുള്ളവൻ അല്ലാഹു മാത്രമാണെന്ന് തെളിയിക്കുന്ന അവന്റെ ചില സവിശേഷ ഗുണങ്ങളായിരിക്കും അവയെന്ന് കാണാവുന്നതാണ്.

حمد (സ്തുതി) എന്ന പദത്തിന്റെ അർത്ഥോദ്ദേശ്യങ്ങളും, എല്ലാ സ്തുതിയും അല്ലാഹുവിനാണെന്ന് പറയുന്നതിന്റെ താൽപര്യവും സൂറത്തുൽ ഫാതിഹഃയിൽ വെച്ചു മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. ആകാശഭൂമികളെ സൃഷ്ടിച്ചവനും, അന്ധകാരവും പ്രകാശവും ഏർപ്പെടുത്തിയവനും അല്ലാഹു തന്നെയാണെന്ന് മുശ്‌രിക്കുകൾക്കും അറിയാം. അപ്പോൾ, അതിലൊന്നും പങ്കില്ലാത്തതും, അവന്റെ സൃഷ്ടികളിൽപെട്ടതുമായ വസ്തുക്കളെ -അവ ജീവികളോ നിർജ്ജീവികളോ ആവട്ടെ- ആരാധിച്ചും പ്രാർത്ഥിച്ചും കൊണ്ട് അവനോട് സമപ്പെടുത്തുകയും കിടയൊപ്പിക്കുകയും ചെയ്യുന്നത് തികച്ചും വിരോധാഭാസവും, വിഡ്ഢിത്തവുമാണല്ലോ. ഇതാണ് ഒന്നാമത്തെ വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്. എല്ലാതരം അന്ധകാരങ്ങളെയും ഉൾപ്പെടുത്തിക്കൊണ്ട് الظلمات (അന്ധകാരങ്ങൾ) എന്ന് ബഹുവചന രൂപത്തിലും, ഏതൊന്നിന് പ്രകാശമെന്ന് പറയാമോ അതിനെയെല്ലാം ഉദ്ദേശിച്ചുകൊണ്ട് النور (പ്രകാശം) എന്ന് ഏകവചന രൂപത്തിലുമാണ് ഇവിടെയും മറ്റു പല സ്ഥലങ്ങളിലും ക്വുർആനിൽ ഉപയോഗിച്ചിരിക്കുന്നത്. ഇതിന് പല കാരണങ്ങളും വ്യാഖ്യാതാക്കൾ പ്രസ്താവിച്ചു കാണുന്നു. അന്ധകാരങ്ങളുടെ വൈവിധ്യവും, തരവ്യത്യാസവും, അതിന്റെ ആധിക്യവും സൂചിപ്പിച്ചുകൊണ്ട് അതിനെ ബഹുവചനമായും, അന്ധകാരങ്ങളെ നീക്കം ചെയ്യുവാനുള്ള ഏകമാർഗം അതാതിനനുസരിച്ച പ്രകാശം മാത്രമാണെന്നു സൂചിപ്പിച്ചുകൊണ്ട് അതിനെ ഏകവചനരൂപത്തിലും പറഞ്ഞിരിക്കുകയാണെന്ന് സാമാന്യമായി പറയാം. ഇരുട്ടും വെളിച്ചവും ഉണ്ടാക്കിയവൻ അല്ലാഹുവാണെന്നു പറഞ്ഞതിൽ, തിന്മകളുടെ സ്രഷ്ടാവാകുന്ന അന്ധകാരം എന്ന ഒരു ദൈവത്തിലും നന്മകളുടെ സ്രഷ്ടാവായ പ്രകാശം എന്ന മറ്റൊരു ദൈവത്തിലും വിശ്വസിക്കുന്ന ദ്വിത്വവാദത്തി(*)ന്റെ ഖണ്ഡനംകൂടി ഉൾപ്പെട്ടിരിക്കുന്നു. രണ്ടിന്റെയും സ്രഷ്ടാവ് അല്ലാഹുവാണെന്നും, രണ്ടും അവന്റെ സൃഷ്ടിയാണെന്നുമിരിക്കെ രണ്ടിനെയും ദൈവമായി സങ്കൽപ്പിക്കുന്നതിന് അർത്ഥമില്ലല്ലോ.

രണ്ടാമത്തെ വചനത്തിൽ മൂന്ന് കാര്യങ്ങൾ അല്ലാഹു എടുത്തു കാണിച്ചിരിക്കുന്നു:

(1) മനുഷ്യരായ നിങ്ങളെ അവൻ കളിമണ്ണിനാൽ സൃഷ്ടിച്ചിരിക്കുന്നുവെന്ന്. മനുഷ്യപിതാവായ ആദം (അ)നെ കളിമണ്ണിനാൽ സൃഷ്ടിച്ചതാണെന്ന് ക്വുർആനിൽ ഒന്നിലധികം സ്ഥലത്ത് പ്രസ്താവിച്ചിട്ടുള്ളതാണ്. ഇതനുസരിച്ച് അദ്ദേഹത്തിന്റെ സന്തതികളുടെയും ഉൽഭവം കളിമണ്ണിൽ നിന്നാണെന്നായിരിക്കാം അതിന്റെ താൽപര്യം. ചില സ്ഥലങ്ങളിൽ ആദമിനെ മണ്ണിൽ നിന്ന് സൃഷ്ടിച്ചുവെന്നും, ചില സ്ഥലങ്ങളിൽ മനുഷ്യരെ മണ്ണിൽ നിന്ന് സൃഷ്ടിച്ചുവെന്നും പറഞ്ഞിരിക്കുന്നു. (ഉദാഹരണം: 3:59 ഉം 22:5 ഉം മറ്റും) മറ്റൊരു സ്ഥലത്ത് മനുഷ്യന്റെ സൃഷ്ടിയുടെ തുടക്കം കളിമണ്ണിൽ നിന്നാണെന്നും പറഞ്ഞിരിക്കുന്നു (32:7). അപ്പോൾ, മണ്ണിൽ നിന്ന് ഉൽപാദിക്കുന്ന സസ്യല

***(*) ثنوية (ദ്വൈതവാദം-Dualism) എന്ന പേരിൽ അറിയപ്പെടുന്ന ഒരു സിദ്ധാന്തമാണിത്. പരസ്പര വിരുദ്ധവും നിത്യസംഘട്ടനം നടന്നുകൊണ്ടിരിക്കുന്നതുമായ വെളിച്ചം, ഇരുട്ട് എന്നീ രണ്ടു മൂലശക്തികളിൽ നിന്നാണ് എല്ലാ നന്മകളും, എല്ലാ തിന്മകളും ഉണ്ടാകുന്നത് എന്നത്രെ ഇതിന്റെ ചുരുക്കം. പേർഷ്യയിൽ പ്രചാരത്തിലുണ്ടായിരുന്ന ഈ സിദ്ധാന്തത്തിന്റെ ജനയിതാവ് ക്രിസ്ത്വബ്ദം 3-ാം നൂറ്റാണ്ടിൽ ജീവിച്ച മാനീ (مانى-Manes)ആയിരുന്നു. ഈ വിശ്വാസക്കാർ വെളിച്ചത്തിന്റെ നാമത്തിൽ ദേവപ്രതിഷ്ഠകളും, ഇരുട്ടിന്റെ നാമത്തിൽ ഭൂതപ്രതിഷ്ഠകളും നിർമിച്ചു വന്നിരുന്നു.***

താദികൾ ഭക്ഷിച്ചുണ്ടാകുന്ന മനുഷ്യബീജത്തിൽ-ഇന്ദ്രിയത്തിൽ-നിന്ന് മനുഷ്യരെ സൃഷ്ടിച്ചുവെന്നും ഉദ്ദേശ്യമാകാവുന്നതാണ്. الله اعلم

(2) സൃഷ്ടിച്ചുവെന്ന് മാത്രമല്ല, ഒരു അവധിയും അവൻ നിശ്ചയിച്ചുവെച്ചിരിക്കുന്നുവെന്നും,

(3) നിർണയം ചെയ്യപ്പെട്ട മറ്റൊരവധിയും അവന്റെ അടുക്കൽ ഉണ്ടെന്നും.

ഒന്നാമത്തെ അവധികൊണ്ട് വിവക്ഷ മരണംവരെയുള്ള ജീവിതകാലമോ, വർത്തമാനകാലം മുതൽ മരണം വരെയുള്ള കാലമോ ആകാവുന്നതാണ്. രണ്ടാമത്തെത് കൊണ്ട് വിവക്ഷ മരണം മുതൽക്കുള്ള ഭാവി ജീവിതമോ, വർത്തമാനകാലം മുതൽ മരണം മുതൽക്കുള്ള കാലമോ ആയിരിക്കാവുന്നതുമാണ്. ഈ രണ്ടു അവധികളെപ്പറ്റിയും പലരും പല പ്രകാരത്തിൽ വിവരിച്ചിട്ടുണ്ടെങ്കിലും അവയുടെ രത്നച്ചുരുക്കം ഇപ്പറഞ്ഞതാകുന്നു. ഏതായാലും രണ്ടാമത്തെ അവധികൊണ്ടുദ്ദേശിക്കപ്പെട്ടിരിക്കുന്നത്, അല്ലാഹുവിനല്ലാതെ മറ്റാർക്കും അറിയുവാനോ അനുമാനിക്കുവാനോ കഴിയാത്ത ഒരു കാലാവധിയാണെന്നുള്ളതിൽ സംശയമില്ല. ഐഹിക ജീവിതം എപ്പോൾ അവസാനിക്കും, അഥവാ ക്വിയാമത്ത് നാൾ എപ്പോഴായിരിക്കും, ഓരോരുത്തന്റെയും ആയുഷ്കാലം ഏതുവരെയാണ്, പരലോക ജീവിതകാലം ഏതുവരെ നീണ്ടുനിൽക്കും എന്നിവയൊന്നും അല്ലാഹുവിനല്ലാതെ ആർക്കും അറിയുകയില്ലല്ലോ. ഇങ്ങിനെ, മനുഷ്യനെ മണ്ണിൽ നിന്ന് സൃഷ്ടിച്ചുണ്ടാക്കുകയും, ഭൂതവർത്തമാന ഭാവി കാലങ്ങളെല്ലാം നിശ്ചയിച്ചു നിർണയിക്കുകയും ചെയ്ത അല്ലാഹു മനുഷ്യരെ വീണ്ടും ജീവിപ്പിച്ചു മറ്റൊരു ജീവിതകാലംകൂടി അവന് നൽകുമെന്നതിൽ അവിശ്വാസികൾ സംശയിച്ചുകൊണ്ടിരിക്കുന്നതിന്റെ നിരർത്ഥതയാണ് ഈ വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്.

വസ്തുതകൾ ഇങ്ങിനെയിരിക്കെ, ആകാശഭൂമികളിലെല്ലാം ഏകാരാധ്യനായിരിക്കുവാൻ അർഹൻ അവൻ മാത്രമാണ്; അവനാകട്ടെ, മനുഷ്യരുടെ സകല രഹസ്യപരസ്യങ്ങളും, സകല പ്രവർത്തനങ്ങളും അറിയുന്നവനുമാണ്. അതുകൊണ്ട് ഓരോരുവനും അവനവന്റെ ഭാവിയെക്കുറിച്ചു ബോധപൂർവ്വം കരുതിയിരിക്കേണ്ടതുണ്ട് എന്നത്രെ മൂന്നാമത്തെ വചനത്തിന്റെ താൽപര്യം. ഈ വചനങ്ങളുടെ ആഭിമുഖ്യം മനുഷ്യരോട് പൊതുവിലാണെങ്കിലും അവരിലുള്ള ബഹുദൈവ വിശ്വാസികളെയും, അവിശ്വാസികളെയും പ്രത്യേകം ഉന്നംവെച്ചുകൊണ്ടുള്ളവയാണെന്ന് വ്യക്തമാകുന്നു. തുടർന്നുള്ള വചനങ്ങളിൽ നിന്നു ഇത് കൂടുതൽ മനസ്സിലാക്കാവുന്നതുമാണ്. ഒന്നാമത്തെ വചനത്തിൽ തൗഹീദും രണ്ടാമത്തെതിൽ പരലോക ജീവിതവും, മൂന്നാമത്തെതിൽ പ്രതിഫല നടപടിയും സ്ഥാപിച്ചശേഷം, അടുത്ത വചനങ്ങളിൽ പ്രവാചകത്വത്തിന്റെ സത്യതയെക്കുറിച്ചു ചൂണ്ടിക്കാട്ടുന്നു;-

وَمَا تَأْتِيهِم مِّنْ ءَايَةٍ مِّنْ ءَايَٰتِ رَبِّهِمْ إِلَّا كَانُوا۟ عَنْهَا مُعْرِضِينَ ﴿٤﴾

**﴾4﴿ അവരുടെ റബ്ബിന്റെ ദൃഷ്ടാന്തങ്ങളിൽ നിന്നുള്ള ഒരു ദൃഷ്ടാന്തവും (തന്നെ) അവർക്ക് വരുന്നില്ല. അവർ അതിനെപ്പറ്റി (അശ്രദ്ധരായി) തിരിഞ്ഞു കളയുന്നവരാകാതെ.**

فَقَدْ كَذَّبُوا۟ بِٱلْحَقِّ لَمَّا جَآءَهُمْ ۖ فَسَوْفَ يَأْتِيهِمْ أَنۢبَٰٓؤُا۟ مَا كَانُوا۟ بِهِۦ يَسْتَهْزِءُونَ ﴿٥﴾

**﴿5﴾ അങ്ങിനെ, അവർക്ക് യഥാർത്ഥം വന്നപ്പോൾ അവർ അതിനെ വ്യാജമാക്കിക്കളഞ്ഞു. അതിനാൽ, അവർ ഏതൊന്നിനെക്കുറിച്ചു പരിഹസിച്ചുകൊണ്ടിരിക്കുകയാണോ അതിന്റെ വൃത്താന്തങ്ങൾ വഴിയെ അവർക്ക് വന്നെത്തുന്നതാണ്.**

---

﴿4﴾ وَمَاتَأْتِيهِمْ അവർക്ക് വരുന്നില്ല مِنْ آيَةٍ ഒരു ദൃഷ്ടാന്തവും (തന്നെ) مِنْ آيَاتِ ദൃഷ്ടാന്തങ്ങളിൽ നിന്നുള്ള رَبِّهِمْ അവരുടെ രക്ഷിതാവിന്റെ إِلا كَانُوا അവർ ആകാതെ, ആയിരുന്നിട്ടല്ലാതെ عَنْهَا അതിനെപ്പറ്റി, അതിൽ നിന്ന് مُعْرِضِينَ തിരിഞ്ഞു കളയുന്നവർ (അവഗണിക്കുന്നവർ) ﴿5﴾ فَقَدْ كَذَّبُوا അങ്ങനെ (അതിനാൽ) അവർ വ്യാജമാക്കിക്കളഞ്ഞു بِالْحَقِّ യഥാർത്ഥത്തെ, സത്യത്തെ لَمَّا جَاءَهُمْ അതവർക്ക് വന്നപ്പോൾ فَسَوْفَ എന്നാൽ (ആകയാൽ) വഴിയെ, പിന്നീട് يَأْتِيهِمْ അവർക്ക് വരും أَنْبَاءُمَا യാതൊന്നിന്റെ വൃത്താന്തങ്ങൾ كَانُوا بِهِ അതിനെക്കുറിച്ചു അവരായിരുന്നു يَسْتَهْزِئُونَ അവർ പരിഹസിക്കും

---

الحق (യഥാർത്ഥം) കൊണ്ടുദ്ദേശ്യം നബി ﷺ യുടെ പ്രവാചകത്വവും, അതുമായി ബന്ധപ്പെട്ട ക്വുർആൻ മുതലായവയുമാകുന്നു. അവർ വ്യാജമാക്കി പരിഹസിച്ചു കൊണ്ടിരിക്കുന്ന ആ യഥാർത്ഥത്തിന്റെ പുലർച്ച താമസിയാതെ അവർക്കറിയാറാകും, അവരുടെ നിഷേധത്തിന്റെ ഫലം അവർ അനുഭവിക്കുകയും ചെയ്യും എന്ന് അല്ലാഹു താക്കീത് ചെയ്യുന്നു. അതിന്റെ ഐഹികമായ പുലർച്ചയും ഫലവും ആ മുശ്രിക്കുകൾ കണ്ടനുഭവിക്കുകയും ഉണ്ടായി. പാരത്രികമായ ഫലങ്ങൾ അനുഭവിക്കുവാനിരിക്കുകയും ചെയ്യുന്നു.

أَلَمْ يَرَوْا۟ كَمْ أَهْلَكْنَا مِن قَبْلِهِم مِّن قَرْنٍ مَّكَّنَّٰهُمْ فِى ٱلْأَرْضِ مَا لَمْ نُمَكِّن لَّكُمْ وَأَرْسَلْنَا ٱلسَّمَآءَ عَلَيْهِم مِّدْرَارًا وَجَعَلْنَا ٱلْأَنْهَٰرَ تَجْرِى مِن تَحْتِهِمْ

**﴿6﴾ അവർ കണ്ടില്ലേ, അവരുടെ മുമ്പ് എത്രയോ തലമുറകളെ നാം നശിപ്പിച്ചിരിക്കുന്നുവെന്ന്? നിങ്ങൾക്ക് നാം ചെയ്തു തന്നിട്ടില്ലാത്ത സൗകര്യം ഭൂമിയിൽ അവർക്ക് നാം സൗകര്യപ്പെടുത്തി(ക്കൊടുത്തു); ആകാശത്തെ [മഴയെ] അവരിൽ നാം സമൃദ്ധമായി അയക്കുകയും ചെയ്തു; അവരുടെ അടിഭാഗത്തിലൂടെ ഒഴുകിക്കൊണ്ട് നാം അരുവികളെ ഏർപ്പെടുത്തുകയും ചെയ്തു;**

فَأَهْلَكْنَـٰهُم بِذُنُوبِهِمْ وَأَنشَأْنَا مِنۢ بَعْدِهِمْ قَرْنًا ءَاخَرِينَ ۝٦

**എന്നിട്ട് അവരുടെ പാപങ്ങൾ നിമിത്തം അവരെ നാം നശിപ്പിച്ചു; അവരുടെ ശേഷം, വേറെ തലമുറയെ നാം ഉണ്ടാക്കുകയും ചെയ്തു.**

---

﴾6﴿ أَلَمْ يَرَوْا അവർ കണ്ടില്ലേ كَمْ എത്ര, എത്രയോ أَهْلَكْنَا നാം നശിപ്പിച്ചു مِن قَبْلِهِمْ അവരുടെ മുമ്പ് مِن قَرْنٍ തലമുറയിൽ നിന്ന്, തലമുറയെ مَكَّنَّاهُمْ അവർക്ക് നാം സൗകര്യം നൽകി فِي الْأَرْضِ ഭൂമിയിൽ مَا لَمْ نُمَكِّن നാം സൗകര്യം നൽകാത്തത് لَكُمْ നിങ്ങൾക്ക് وَأَرْسَلْنَا നാം അയക്കുകയും ചെയ്തു السَّمَاءَ ആകാശത്തെ(മഴയെ) عَلَيْهِم അവരിൽ, അവർക്ക് مِدْرَارًا തുടർച്ചയായി, സമൃദ്ധമായി وَجَعَلْنَا നാം ആക്കുക (ഉണ്ടാക്കുക-ഏർപ്പെടുത്തുക)യും ചെയ്തു الْأَنْهَارَ അരുവികളെ تَجْرِي ഒഴുകുന്നതായി مِن تَحْتِهِمْ അവരുടെ അടിയിലൂടെ فَأَهْلَكْنَاهُم എന്നിട്ട് നാം അവരെ നശിപ്പിച്ചു بِذُنُوبِهِمْ അവരുടെ പാപങ്ങൾ നിമിത്തം وَأَنشَأْنَا നാം ഉണ്ടാക്കുകയും ചെയ്തു مِن بَعْدِهِمْ അവരുടെ ശേഷം قَرْنًا തലമുറയെ, കാലക്കാരെ آخَرِينَ വേറെ

---

ശക്തി, പ്രതാപം, ക്ഷേമം, ഐശ്വര്യം ആദിയായവയിൽ നിങ്ങളെ കവച്ചു വെച്ചിരുന്ന ആദ്, ഥമൂദ് പോലെയുള്ള പല സമുദായങ്ങളും നന്ദിയില്ലാതെ സത്യനിഷേധത്തിൽ അതിരു കവിഞ്ഞപ്പോൾ, അവരെ നശിപ്പിച്ചു അവരുടെ സ്ഥാനത്ത് വേറെ പുതിയ തലമുറകളെ അല്ലാഹു രംഗത്ത് കൊണ്ടു വരുകയുണ്ടായി. അതുപോലെ നിങ്ങളെയും നശിപ്പിച്ചു പകരം വേറെ കൂട്ടരെ ഈ ഭൂമിയിൽ ഏർപ്പെടുത്തുവാൻ അവന് കഴിയും. ഇത് നിങ്ങൾ ഓർമവെച്ചുകൊള്ളുക എന്ന് താൽപര്യം.

وَلَوْ نَزَّلْنَا عَلَيْكَ كِتَـٰبًا فِى قِرْطَاسٍ فَلَمَسُوهُ بِأَيْدِيهِمْ

**﴾7﴿ (നബിയേ) ഒരു (എഴുത്തു) താളിൽ ഒരു ഗ്രന്ഥം നാം നിന്റെ മേൽ അവതരിപ്പിച്ചു അവരുടെ കൈകളാൽ അവരത് തൊട്ടിരുന്നാലും,**

لَقَالَ ٱلَّذِينَ كَفَرُوٓا۟ إِنْ هَـٰذَآ إِلَّا سِحْرٌ مُّبِينٌ ۝٧

**(ആ) അവിശ്വസിച്ചവർ പറയുക തന്നെ ചെയ്യും: 'ഇതൊരു സ്പഷ്ടമായ ആഭിചാരമല്ലാതെ (മറ്റൊന്നും) അല്ല' എന്ന്.**

وَقَالُوا۟ لَوْلَآ أُنزِلَ عَلَيْهِ مَلَكٌ ۖ وَلَوْ أَنزَلْنَا مَلَكًا لَّقُضِىَ ٱلْأَمْرُ

**﴾8﴿ അവർ പറയുന്നു: 'ഇയാളുടെ മേൽ ഒരു മലക്ക് ഇറക്കപ്പെടാത്തതെന്ത്?!' നാം വല്ല മലക്കിനെയും ഇറക്കിയിരുന്നെങ്കിൽ, കാര്യം തീരുമാനിക്കപ്പെടുക തന്നെ ചെയ്യുമായിരുന്നു;**

ثُمَّ لَا يُنظَرُونَ ﴿٨﴾

പിന്നെ, അവർ(ക്ക് ഇടകൊടുത്തു) ഗൗനിക്കപ്പെടുകയില്ല.

وَلَوْ جَعَلْنَـٰهُ مَلَكًا لَّجَعَلْنَـٰهُ رَجُلًا

﴾9﴿ അദ്ദേഹത്തെ നാം ഒരു മലക്കാക്കുന്നതായാലും അദ്ദേഹത്തെ നാം ഒരു പുരുഷനാക്കുമായിരുന്നു (അഥവാ ആക്കേണ്ടി വരുമായിരുന്നു).

وَلَلَبَسْنَا عَلَيْهِم مَّا يَلْبِسُونَ ﴿٩﴾

(അങ്ങനെ) അവർ സംശയത്തിലകപ്പെട്ടുകൊണ്ടിരിക്കുന്ന കാര്യം (പിന്നെയും) നാം അവർക്ക് സംശയത്തിലാക്കുകയും ചെയ്യുമായിരുന്നു.

وَلَقَدِ ٱسْتُهْزِئَ بِرُسُلٍ مِّن قَبْلِكَ فَحَاقَ بِٱلَّذِينَ سَخِرُوا۟ مِنْهُم مَّا كَانُوا۟ بِهِۦ يَسْتَهْزِءُونَ ﴿١٠﴾

﴾10﴿ നിന്റെ മുമ്പ് പല റസൂലുകളെക്കുറിച്ചും പരിഹസിക്കപ്പെടുകയുണ്ടായിട്ടുണ്ട്; എന്നിട്ട്, അവരെ കളിയാക്കിയിരുന്നവരിൽ, അവർ പരിഹസിച്ചുകൊണ്ടിരുന്ന കാര്യം വന്നു ഭവിച്ചു.

---

﴾7﴿ وَلَوْ نَزَّلْنَا നാം ഇറക്കിയിരുന്നെങ്കിൽ عَلَيْكَ നിന്റെ മേൽ كِتَابًا ഒരു ഗ്രന്ഥം فِي قِرْطَاسٍ ഒരു താളിൽ, എഴുത്തു പത്രത്തിൽ فَلَمَسُوهُ എന്നിട്ട് അവർ അതിനെ തൊട്ടു بِأَيْدِيهِمْ തങ്ങളുടെ കൈകളാൽ, കൈകൊണ്ട് لَقَالَ പറയുകതന്നെ ചെയ്യും الَّذِينَ كَفَرُوا അവിശ്വസിച്ചവർ إِنْ هَذَا ഇതല്ല إِلَّا سِحْرٌ മാരണം (ആഭിചാരം) അല്ലാതെ مُبِينٌ സ്പഷ്ടമായ ﴾8﴿ وَقَالُوا അവർ പറയുകയും ചെയ്യുന്നു لَوْلَا أُنْزِلَ ഇറക്കപ്പെടാത്തതെന്ത്, ഇറക്കപ്പെട്ടുകൂടേ عَلَيْهِ അവന്റെമേൽ, അവന്, ഇയാൾക്ക് مَلَكٌ ഒരു മലക്ക്, വല്ല മലക്കും وَلَوْ أَنْزَلْنَا നാം ഇറക്കിയിരുന്നെങ്കിൽ مَلَكًا ഒരു മലക്കിനെ, വല്ല മലക്കിനെയും لَقُضِيَ തീരുമാനിക്കപ്പെടുക തന്നെ ചെയ്യും الْأَمْرُ കാര്യം ثُمَّ لَا يُنْظَرُونَ പിന്നെ അവർ നോക്ക(ഗൗനിക്ക-ഒഴിവുകൊടുക്ക)പ്പെടുകയില്ല. ﴾9﴿ وَلَوْ جَعَلْنَاهُ അദ്ദേഹത്തെ നാം ആക്കിയിരുന്നെങ്കിൽ مَلَكًا ഒരു മലക്ക്, لَجَعَلْنَاهُ അദ്ദേഹത്തെ നാം ആക്കുക തന്നെ ചെയ്യും (ആക്കേണ്ടിവരും) رَجُلًا ഒരു പുരുഷൻ وَلَلَبَسْنَا നാം സംശയത്തിലാക്കുക (ആശങ്കയുണ്ടാക്കുക)യും ചെയ്യും عَلَيْهِمْ അവർക്ക് مَا يَلْبِسُونَ അവർ സംശയത്തിലായിക്കൊണ്ടിരിക്കുന്നത്. ﴾10﴿ وَلَقَدِ اسْتُهْزِئَ പരിഹസിക്കപ്പെടുകയുണ്ടായിട്ടുണ്ട് بِرُسُلٍ പല റസൂലുകളെക്കുറിച്ചും مِنْ قَبْلِكَ നിന്റെ മുമ്പ് فَحَاقَ അതിനാൽ ഭവിച്ചു بِالَّذِينَ سَخِرُوا കളിയാക്കിയവരിൽ مِنْهُمْ അവരെപ്പറ്റി, അവരെ مَا كَانُوا അവരായിരുന്ന യാതൊന്ന് (കാ

ര്യം) بِهِۦ يَسۡتَهۡزِءُونَ അതിനെക്കുറിച്ചു അവർ പരിഹസിക്കും.

---

മുശ്‌രിക്കുകളുടെ നിഷേധത്തിന്റെ കാഠിന്യമാണ് അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. ആകാശത്ത് നിന്ന് ഒരു വേദഗ്രന്ഥം ഒരു താളിൽ എഴുതി അവർക്ക് നേരിൽ ഇറക്കിക്കൊടുക്കുകയും, അതവർ കണ്ണിൽ കണ്ട് കൈകൊണ്ട് തൊടുകയും ചെയ്താലും അവർ വിശ്വസിക്കുവാൻ പോകുന്നില്ല. ഇതെന്തോ ഒരു ആഭിചാര വിദ്യ മാത്രമാണെന്ന് പറഞ്ഞു ഒഴിഞ്ഞു മാറുകയേ അവർ ചെയ്കയുള്ളൂ എന്ന് സാരം. മറ്റൊരു സ്ഥലത്ത് ഇവരെപ്പറ്റി അല്ലാഹു പറയുന്നു: 'അവർക്ക് ആകാശത്തു നിന്ന് നാം ഒരു വാതിൽ തുറന്നു കൊടുക്കുകയും, എന്നിട്ട് അതിലൂടെ അവർ കയറിപ്പോകുമാറാകുകയും ചെയ്താലും അവർ പറയും: ഞങ്ങളുടെ കാഴ്ചകൾക്ക് ലഹരി ബാധിപ്പിക്കപ്പെട്ടിരിക്കുക മാത്രമാണ്; അല്ല, ഞങ്ങൾ മാരണം ചെയ്യപ്പെട്ടവരാണ്. وَلَوۡ فَتَحۡنَا عَلَيۡهِم بَابًا مِّنَ ٱلسَّمَآءِ ..... الحجر – ١٤، ١٥

മുഹമ്മദ് അല്ലാഹുവിന്റെ ദൂതനാണെങ്കിൽ എന്തുകൊണ്ട് അവനോടൊപ്പം ഒരു മലക്കിനെ അയച്ചു അവൻ പറയുന്നത് സത്യമാണെന്ന് സാക്ഷ്യപ്പെടുത്തിക്കൂടാ?! എന്നിങ്ങിനെ മുശ്‌രിക്കുകൾ പറയാറുണ്ടായിരുന്നു. ഇതിന്റെ മറുപടിയാണ് 8,9 വചനങ്ങളിൽ കാണുന്നത്. മലക്കിനെ ഇറക്കുന്ന പക്ഷം അതോടെ കാര്യവും അവസാനിക്കുന്നതാണ്. പ്രവാചകന്മാരും തെളിവുകളും മുഖാന്തരം സത്യാസത്യങ്ങൾ വിവേചിച്ചു സ്വീകരിക്കുന്ന സമ്പ്രദായം മലക്കുകളുടെ വരവോടെ അവസാനിക്കും. മലക്കുകൾ വന്നു കഴിഞ്ഞാൽ പിന്നെയുണ്ടാകുന്നത് ഈ മുശ്‌രിക്കുകളുടെ നാശമായിരിക്കും. എനി, ഒരു മലക്കിനെത്തന്നെ നിയോഗിച്ചയച്ചുവെന്ന് വെക്കുക. അപ്പോഴും സംശയം ബാക്കിയാകുക തന്നെ ചെയ്യും. കാരണം, ആ മലക്ക് മലക്കിന്റെ സ്വഭാവ പ്രകൃതിയോടു കൂടിയായിരിക്കുന്ന പക്ഷം ഇവർക്ക് മലക്കുമായി ബന്ധപ്പെടുവാനും സമ്പർക്കം പുലർത്തുവാനും സാധ്യമല്ല. മലക്കുകൾ ആത്മീയ ജീവികളാണല്ലോ. അതുകൊണ്ട് മലക്കിനെ അയച്ചാലും അദ്ദേഹത്തെ മനുഷ്യപ്രകൃതിയിലും മനുഷ്യസ്വഭാവത്തിലുമാക്കിക്കൊണ്ടു തന്നെ അയക്കേണ്ടി വരും. അപ്പോഴും എന്തുകൊണ്ട് മലക്കിനെ അയക്കുന്നില്ലെന്ന് ചോദിക്കാമല്ലോ. അതിനാൽ, ഒരു നിലക്കും മലക്കിനെ അയക്കുന്നത് പ്രായോഗികമായിരിക്കയില്ല എന്നൊക്കെയാണ് മറുപടിയുടെ താൽപര്യം. ഈ വിഷയകമായി സൂഃ ഇസ്റാഉ് 95 ൽ കൂടുതൽ വിവരം വരുന്നുണ്ട്. നബിയെ സംബന്ധിച്ചിടത്തോളം ഒരു സാന്ത്വന വാക്യവും, അവിശ്വാസികളെ സംബന്ധിച്ചിടത്തോളം ഒരു കനത്ത താക്കീതുമാണ് 10-ാം വചനം. മുമ്പും ഇതുപോലെ പല സമുദായക്കാരും അവരുടെ ദൈവദൂതന്മാരെ പരിഹസിക്കുകയും ധിക്കരിക്കുകയും ചെയ്തിട്ടുണ്ട്. അതിന്റെ ഫലം അവർ തന്നെ അനുഭവിക്കേണ്ടി വരുകയും ചെയ്തു. അതുകൊണ്ട് ഇവരുടെ ഗതിയും അതായിരിക്കുമെന്ന് ഇവർ ഓർത്തുകൊള്ളട്ടെ എന്നാണിതിലടങ്ങിയ സൂചന.

നാം മലക്കിനെ ഇറക്കിയിരുന്നാൽ കാര്യം തീരുമാനിക്കപ്പെടുമായിരുന്നു

(وَلَوْأَنْزَلْنَامَلَكًالَّقُضِيَ الأَمْرُ) എന്ന് പറഞ്ഞതിന്റെ താൽപര്യം ഒന്നിലധികം പ്രകാര ത്തിലാകാവുന്നതാണ്.

(1) വേണ്ടത്ര ദൃഷ്ടാന്തങ്ങൾ നിലവിലുണ്ടായിട്ടും ഇന്നിന്ന പ്രകാരത്തിലുള്ള ഒരു ദൃഷ്ടാന്തം കണ്ടെങ്കിലേ വിശ്വസിക്കൂ എന്ന് സമുദായങ്ങൾ ശഠിച്ചു നിന്നതിനെത്തു ടർന്നു ആ ദൃഷ്ടാന്തം അവർക്ക് കാണിച്ചു കൊടുക്കുകയും, അതിന് ശേഷം അവർ വിശ്വസിക്കാതിരിക്കുകയും ചെയ്യുമ്പോൾ അവരെ നശിപ്പിക്കുന്ന വല്ല പൊതുശിക്ഷയും ഇറക്കുന്നത് അല്ലാഹുവിന്റെ ഒരു നടപടിച്ചട്ടമാകുന്നു. ഇവരുടെ ആവശ്യപ്രകാരം മല ക്കിനെ അയച്ചാലും ഇവർ വിശ്വസിക്കുവാൻ പോകുന്നില്ല. കാരണം ആത്മാർത്ഥത അവർക്കില്ലല്ലോ. അപ്പോൾ, അതിനെത്തുടർന്ന് പൊതു ശിക്ഷയാണ് ഉണ്ടായിത്തീരു ക. ഈ സമുദായം അന്ത്യസമുദായമായതുകൊണ്ട് ഈ സമുദായത്തെ അടിയോടെ ഉന്മൂലനം ചെയ്യാൻ അല്ലാഹു ഉദ്ദേശിക്കുന്നുമില്ല.

(2) മലക്കിനെ അദ്ദേഹത്തിന്റെ യഥാരൂപത്തിൽ ഇറക്കിയാൽ, ആ കാഴ്ചയുടെ ഗൗരവം താങ്ങാനാവാതെ അതോടെ അവർ മരണമടഞ്ഞുപോകും.

(3) മലക്കിന്റെ സാക്ഷാൽ രൂപത്തിൽ പ്രത്യക്ഷപ്പെടുന്നതോടെ നല്ലതും ചീത്തയും തിരഞ്ഞെടുക്കുവാനുള്ള ഇച്ഛാസ്വാതന്ത്ര്യം നഷ്ടപ്പെടുകയും, നന്മ മാത്രം സ്വീകരി ക്കുവാൻ നിർബന്ധിതരായിത്തീരുകയും ചെയ്യുന്നു. ഇതാകട്ടെ, ദൈവിക ശാസനക ളുടെ അടിസ്ഥാന തത്വത്തിനു നിരക്കാത്തതുമാണ്.

(4) സത്യം സ്വീകരിക്കുവാനുള്ള അവസരം ഇപ്പോഴും അവരുടെ മുമ്പിലുണ്ട്. അതു നഷ്ടപ്പെടുത്തി ഇങ്ങിനെ ഒരാവശ്യം ഉന്നയിക്കുന്ന സ്ഥിതിക്ക് ആ അവസരം പാഴായിപ്പോകുകയും, വിശ്വസിക്കാതിരുന്നാൽ ശിക്ഷാനടപടി അതോടെ സുനിശ്ചിത മായിത്തീരുകയും ചെയ്യും.

## വിഭാഗം - 2

قُلْ سِيرُواْ فِي ٱلْأَرْضِ ثُمَّ ٱنظُرُواْ كَيْفَ كَانَ عَٰقِبَةُ ٱلْمُكَذِّبِينَ ﴿١١﴾

﴿11﴾ **(നബിയേ) പറയുക: 'നിങ്ങൾ ഭൂമിയിലൂടെ സഞ്ചരിക്കുവിൻ, പിന്നെ, വ്യാജമാക്കിയവരുടെ പര്യവസാനം എങ്ങിനെയായിരുന്നുവെന്ന് നോക്കു വിൻ'**

﴿11﴾ قُلْ നീ പറയുക سِيرُوا നിങ്ങൾ നടക്കു(സഞ്ചരിക്കു)വിൻ فِي الأَرْضِ ഭൂമിയിൽ ثُمَّ انظُرُوا പിന്നെ നിങ്ങൾ നോക്കുവിൻ كَيْفَ كَانَ എങ്ങിനെ ആയിരുന്നു عَاقِبَةُ കലാശം, പര്യവസാനം الْمُكَذِّبِينَ വ്യാജമാക്കിയവരുടെ

ഭൂമിയിലൂടെ സഞ്ചരിച്ചു മുൻസമുദായങ്ങളുടെ ചരിത്രങ്ങളെപ്പറ്റി അന്വേഷിക്കുന്ന പക്ഷം, അവർ അവരുടെ സത്യനിഷേധത്തിന്റെ ഫലമായി അല്ലാഹുവിന്റെ ശിക്ഷകൾക്ക് വിധേയരായതിന്റെ പല ഉദാഹരണങ്ങളും നിങ്ങൾക്ക് മനസ്സിലാക്കുവാൻ കഴിയുമെന്നു സാരം.

قُل لِّمَن مَّا فِي ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۖ قُل لِّلَّهِ ۚ كَتَبَ عَلَىٰ نَفْسِهِ ٱلرَّحْمَةَ ۚ لَيَجْمَعَنَّكُمْ إِلَىٰ يَوْمِ ٱلْقِيَـٰمَةِ لَا رَيْبَ فِيهِ ۚ ٱلَّذِينَ خَسِرُوٓا۟ أَنفُسَهُمْ فَهُمْ لَا يُؤْمِنُونَ ﴿١٢﴾ ۞ وَلَهُۥ مَا سَكَنَ فِي ٱلَّيْلِ وَٱلنَّهَارِ ۚ وَهُوَ ٱلسَّمِيعُ ٱلْعَلِيمُ ﴿١٣﴾

**﴾12﴿ നീ പറയുക: ആരുടെതാണ് ആകാശങ്ങളിലും ഭൂമിയിലുമുള്ളത്?' പറയുക: അല്ലാഹുവിന്റേതാണ്. കാരുണ്യത്തെ തന്റെ സ്വന്തം പേരിൽ (ബാധ്യതയായി) അവൻ നിശ്ചയിച്ചിരിക്കുന്നു.**

**നിശ്ചയമായും, അവൻ ക്വിയാമത്ത് നാളിലേക്ക് നിങ്ങളെ ഒരുമിച്ചു കൂട്ടുക തന്നെ ചെയ്യും - അതിൽ സന്ദേഹമേ ഇല്ല.**

**തങ്ങളുടെ സ്വന്തങ്ങളെ(തന്നെ) നഷ്ടപ്പെടുത്തിയവരത്രെ (അവർ). അതിനാൽ അവർ വിശ്വസിക്കയില്ല.**

**﴾13﴿ 'അവന്റേത് തന്നെയാണ് രാത്രിയിലും പകലിലും ഒതുങ്ങിയതും (എല്ലാം). അവൻ (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമത്രെ'.**

---

﴾12﴿ قُلْ നീ പറയുക, ചോദിക്കുക لِمَنْ ആരുടെതാണ് مَافِيالسَّمَاوَاتِ ആകാശങ്ങളിലുള്ളത് وَالأَرْضِ ഭൂമിയിലും قُلْلِلَّهِ പറയുക അല്ലാഹുവിന്റേതാണ് كَتَبَ അവൻ രേഖപ്പെടുത്തിയിരിക്കുന്നു (നിശ്ചയിച്ചിരിക്കുന്നു) عَلَىٰنَفْسِهِ അവന്റെ മേൽ, സ്വന്തത്തിന്റെ പേരിൽ الرَّحْمَةَ കാരുണ്യം لَيَجْمَعَنَّكُمْ തീർച്ചയായും അവൻ നിങ്ങളെ ഒരുമിച്ചുകൂട്ടും إِلَىٰيَوْمِالْقِيَامَةِ ക്വിയാമത്ത് നാളിലേക്ക് لارَيْبَفِيهِ അതിൽ സന്ദേഹമേ ഇല്ല الَّذِينَخَسِرُوا നഷ്ടപ്പെടുത്തിയവരാണ് أَنْفُسَهُمْ തങ്ങളുടെസ്വന്തങ്ങളെ فَهُمْ അതിനാൽ (എന്നി) അവർ لايُؤْمِنُونَ അവർ വിശ്വസിക്കയില്ല. ﴾13﴿ وَلَهُ അവന്റേതാണ് مَاسَكَنَ അടങ്ങി (ഒതുങ്ങി) യത് فِيالَّيْلِ രാത്രിയിൽ وَالنَّهَارِ പകലിലും وَهُوَالسَّمِيعُ അവൻ കേൾക്കുന്നവനുമത്രെ الْعَلِيمُ അറിയുന്നവൻ

ആകാശഭൂമികൾ ഉൾകൊള്ളുന്ന വസ്തുക്കളും, രാവിലും പകലിലുമായി ഒതുങ്ങുന്ന വസ്തുക്കളുമെല്ലാം അല്ലാഹുവിന്റെ ഉടമയിലും നിയന്ത്രണത്തിലും അധികാരത്തിലും ഉള്ളവയാണ്. അവയിൽ നടക്കുന്നതെന്തും അവൻ കേട്ടും അറിഞ്ഞും കൊണ്ടിരിക്കുന്നു. യാഥാർത്ഥ്യം ഇതായിരുന്നിട്ടും നിങ്ങൾ അവനിൽ അവിശ്വസിക്കുന്നത് നിങ്ങൾ നിങ്ങളുടെ സ്വന്തം ഭാവിയെ നിശ്ശേഷം നഷ്ടപ്പെടുത്തലാകുന്നു, സൃഷ്ടികളോട് കരുണ ചെയ്യൽ അല്ലാഹു അവന്റെ ബാധ്യതയായി നിശ്ചയിച്ചിരിക്കുന്നതുകൊണ്ട് തൽക്കാലം അവൻ നിങ്ങളെ ഒഴിവാക്കി വിട്ടിരിക്കുകയാണ്. ക്വിയാമത്ത് നാളിൽ നിങ്ങളെ ഒന്നടങ്കം അവൻ ഒരുമിച്ചുകൂട്ടി നടപടി എടുക്കാതിരിക്കുകയില്ല. എന്നൊക്കെ അവിശ്വാസികളെ അല്ലാഹു താക്കീതു ചെയ്യുന്നു. നബി (ﷺ) പറയുന്നു: 'അല്ലാഹു സൃഷ്ടികളെ സൃഷ്ടിച്ചപ്പോൾ, 'നിശ്ചയമായും, എന്റെ കാരുണ്യം എന്റെ കോപത്തെ അതിജയിച്ചിരിക്കുന്നു' വെന്ന് ഒരു രേഖ അവന്റെ അടുക്കൽ -അവന്റെ 'അർശി'ന്മേൽ- അവൻ രേഖപ്പെടുത്തിവെച്ചിരിക്കുന്നു.' (ബു:മു.).

قُلْ أَغَيْرَ ٱللَّهِ أَتَّخِذُ وَلِيًّا فَاطِرِ ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَهُوَ يُطْعِمُ وَلَا يُطْعَمُ ۗ

**﴾14﴿ നീ പറയുക: 'അല്ലാഹുവിനെ- ആകാശങ്ങളെയും ഭൂമിയെയും സൃഷ്ടിച്ചുണ്ടാക്കിയവനെ- അല്ലാതെ ഞാൻ രക്ഷാകർത്താവാക്കി വെക്കുകയോ? അവനാകട്ടെ, ഭക്ഷണം നൽകുകയും ചെയ്യുന്നു; അവനു ഭക്ഷണം നൽകപ്പെടുന്നുമില്ല. (-എന്നിട്ടും)!'**

قُلْ إِنِّىٓ أُمِرْتُ أَنْ أَكُونَ أَوَّلَ مَنْ أَسْلَمَ ۖ وَلَا تَكُونَنَّ مِنَ ٱلْمُشْرِكِينَ ﴿١٤﴾

**നീ പറയുക: നിശ്ചയമായും മുസ്‌ലിമാകുന്ന [കീഴൊതുങ്ങുന്ന] ഒന്നാമത്തെവൻ ഞാനായിരിക്കണമെന്ന് എന്നോട് കൽപിക്കപ്പെട്ടിരിക്കുന്നു. നിശ്ചയമായും, നീ മുശ്‌രിക്കുകളിൽ [ബഹുദൈവ വിശ്വാസികളിൽ] ആയിത്തീരരുതെന്നും.'**

---

﴾14﴿ قُلْ നീ പറയുക أَغَيْرَ اللَّهِ അല്ലാഹു അല്ലാത്തവരെയോ أَتَّخِذُ ഞാൻ ആക്കുന്നു, സ്വീകരിക്കുന്നു وَلِيًّا ബന്ധു, സഹായകൻ, കാര്യകർത്താവ്, രക്ഷാധികാരി فَاطِرِ സൃഷ്ടിച്ചുണ്ടാക്കിയവൻ (....വനായ) السَّمَاوَاتِ ആകാശങ്ങളെ وَالأَرْضِ ഭൂമിയെയും وَهُوَ അവനാകട്ടെ يُطْعِمُ ഭക്ഷണം നൽകുന്നു وَلا يُطْعَمُ അവനു ഭക്ഷണം നൽകപ്പെടുന്നുമില്ല قُلْ നീ പറയുക إِنِّي أُمِرْتُ നിശ്ചയമായും ഞാൻ കൽപിക്കപ്പെട്ടിരിക്കുന്നു أَنْ أَكُونَ ഞാനായിരിക്കുവാൻ, ആകണമെന്ന് أَوَّلَ ആദ്യത്തെ (ഒന്നാമത്തെ)വൻ مَنْ أَسْلَمَ മുസ്‌ലിമായ (കീഴൊതുങ്ങിയ)വരിൽ وَلا تَكُونَنَّ നിശ്ചയമായും നീ ആകരുത് (ആയിരിക്കരുത്) എന്നും مِنَ الْمُشْرِكِينَ മുശ്‌രിക്കുകളിൽ, ബഹുദൈവ വിശ്വാസികളിൽ പെട്ട(വൻ)

قُلْ إِنِّىٓ أَخَافُ إِنْ عَصَيْتُ رَبِّى عَذَابَ يَوْمٍ عَظِيمٍ ﴿١٥﴾

**﴾15﴿ നീ പറയുക: 'എന്റെ രക്ഷിതാവിനോടു ഞാൻ അനുസരണക്കേട് കാണിച്ചുവെങ്കിൽ, വമ്പിച്ച ഒരു ദിവസത്തിലെ ശിക്ഷയെ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു.**

مَّن يُصْرَفْ عَنْهُ يَوْمَئِذٍ فَقَدْ رَحِمَهُۥ ۚ وَذَٰلِكَ ٱلْفَوْزُ ٱلْمُبِينُ ﴿١٦﴾

**﴾16﴿ അന്നത്തെ ദിവസം ആരിൽ നിന്ന് അത് [ആ ശിക്ഷ] ഒഴിവാക്കപ്പെടുന്നുവോ അവന് തീർച്ചയായും അവൻ കരുണ ചെയ്തിരിക്കുന്നു. അതത്രെ സ്പഷ്ടമായ വിജയം!**

---

﴾15﴿ قُلْ إِنِّي നീ പറയുക നിശ്ചയമായും ഞാൻ أَخَافُ ഞാൻ ഭയപ്പെടുന്നു إِنْ عَصَيْتُ ഞാൻ അനുസരണക്കേട്(എതിരു)കാണിച്ചുവെങ്കിൽ رَبِّي എന്റെ രക്ഷിതാവിനോട് عَذَابَ يَوْمٍ ഒരു ദിവസത്തിലെ ശിക്ഷ عَظِيمٍ വമ്പിച്ച, ഗൗരവമായ ﴾16﴿ مَنْ ആർ, ഏതൊരുവൻ يُصْرَفْ അത് തിരിക്ക(ഒഴിവാക്ക)പ്പെട്ടുവോ عَنْهُ അവനിൽ നിന്ന്, അവന് يَوْمَئِذٍ ആ ദിവസം, അന്ന് فَقَدْ رَحِمَهُ എന്നാൽ തീർച്ചയായും അവൻ അവന്ന് കരുണ ചെയ്തു وَذَٰلِكَ അത് الْفَوْزُ വിജയമത്രെ الْمُبِينُ സ്പഷ്ട(വ്യക്ത)മായ

---

സ്രഷ്ടാവും, അന്നദാതാവും അല്ലാഹുവായിരിക്കെ, അവന് മറ്റാരിൽനിന്നും ഭക്ഷണമോ മറ്റോ ലഭിക്കേണ്ടുന്ന ആവശ്യമില്ലാത്തവനായിരിക്കെ, അവനോട് മറ്റുവല്ലതിനെയും പങ്കുചേർക്കുന്നതും, അവന്റെ വിധിവിലക്കുകൾക്ക് കീഴൊതുങ്ങിക്കൊണ്ട് ഇസ്‌ലാമിനെ അംഗീകരിക്കാതിരിക്കുന്നതും ബുദ്ധിശൂന്യതയാണ്; യുക്തിവിരുദ്ധമാണ്; അവനല്ലാത്ത മറ്റേത് വസ്തുവും തന്നെ സ്രഷ്ടാവുമല്ല, അന്നദാതാവുമല്ല; ഒരു പ്രകാരത്തിലല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ പരാശ്രയം എല്ലാവർക്കും വേണം താനും. എന്നിരിക്കെ, തൗഹീദിന്റെ മാർഗത്തിൽ അയവുവരുത്തി അല്ലാഹു അല്ലാത്തവരെ രക്ഷകർത്താക്കളും സഹായകരുമായി ഞാൻ എങ്ങിനെ സ്വീകരിക്കും? ഞാനാണെങ്കിൽ, എല്ലാതരം ശിർക്കുകളിൽ നിന്നും പൂർണവിമുക്തനായി ഒന്നാമത്തെ മുസ്‌ലിമായിരിക്കണമെന്ന് കൽപിക്കപ്പെട്ട ആളുമാണ്. അവന്റെ കൽപന അനുസരിക്കാത്തപക്ഷം അന്ത്യനാളാകുന്ന ആ മഹാദിനത്തിൽ അവന്റെ ശിക്ഷ അനുഭവിക്കേണ്ടിവരുമെന്ന് ഞാൻ ഭയപ്പെടുകയും ചെയ്യുന്നു. അന്നത്തെ ശിക്ഷയിൽ നിന്ന് ഒഴിവായിക്കിട്ടുന്നവർ മാത്രമാണ് ഭാഗ്യവാന്മാർ, അതുകൊണ്ട് നിങ്ങൾ എത്ര തന്നെ ശഠിച്ചാലും, എന്ത് നിലപാടു സ്വീകരിച്ചാലും എന്റെ ദൗത്യനിർവ്വഹണത്തിൽനിന്ന് ഞാൻ ലവലേശം പിൻവാങ്ങുവാൻ തയ്യാറില്ല എന്നിങ്ങനെ മുശ്‌രിക്കുകളോട് പ്രഖ്യാപിക്കുവാൻ അല്ലാഹു നബി ﷺയോട് കൽപിക്കുകയാണ്.

وَإِن يَمْسَسْكَ ٱللَّهُ بِضُرٍّ فَلَا كَاشِفَ لَهُۥٓ إِلَّا هُوَ ۖ وَإِن يَمْسَسْكَ بِخَيْرٍ فَهُوَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿١٧﴾

﴿17﴾ **(നബിയേ) നിനക്ക് അല്ലാഹു വല്ല ഉപദ്രവത്തെയും ബാധിപ്പിക്കുകയാണെങ്കിൽ, അവനല്ലാതെ അതിനെ നീക്കം ചെയ്യുന്നവൻ (ആരും) ഇല്ല. നിനക്ക് അവൻ വല്ല ഗുണത്തെയും ബാധിപ്പിക്കുകയാണെങ്കിൽ, അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവനുമത്രെ. [അതാർക്കും തടയുകയും സാധ്യമല്ല.]**

وَهُوَ ٱلْقَاهِرُ فَوْقَ عِبَادِهِۦ ۚ

﴿18﴾ **അവനത്രെ, അവന്റെ അടിയാന്മാരുടെ മീതെ സർവ്വാധികാരിയായുള്ളവനും;**

وَهُوَ ٱلْحَكِيمُ ٱلْخَبِيرُ ﴿١٨﴾

**അവനത്രെ, അഗാധജ്ഞനും, സൂക്ഷ്മജ്ഞാനിയുമായുള്ളവനും.**

---

﴿17﴾ وَإِنْ يَمْسَسْكَ നിന്നെ ബാധിപ്പിക്കുന്ന പക്ഷം, സ്പർശിക്കുന്നുവെങ്കിൽ اللّٰهُ അല്ലാഹു بِضُرٍّ വല്ല ഉപദ്രവത്തെയും, ഉപദ്രവം കൊണ്ട് فَلَا كَاشِفَ എന്നാൽ തുറവിയാക്കുന്ന (നീക്കം ചെയ്യുന്ന)വനില്ല لَهُ അതിനെ إِلَّا هُوَ അവനല്ലാതെ وَإِنْ يَمْسَسْكَ അവൻ നിന്നെ ബാധിപ്പിക്കുന്നുവെങ്കിൽ بِخَيْرٍ വല്ല ഗുണത്തെയും فَهُوَ എന്നാൽ അവൻ عَلَى كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ് ﴿18﴾ وَهُوَ الْقَاهِرُ അവനത്രെ സർവ്വാധികാരി فَوْقَ عِبَادِهِ തന്റെ അടിയാന്മാരുടെ മീതെ وَهُوَ അവൻ (തന്നെ) الْحَكِيمُ അഗാധജ്ഞൻ الْخَبِيرُ സൂക്ഷ്മജ്ഞാനി

---

ആർക്ക്-എവിടെ എന്ത് അധികാരം ഉണ്ടെങ്കിലും അതൊക്കെ നാമമാത്രവും, താൽക്കാലികവും ആപേക്ഷികവും മാത്രമാകുന്നു. സൃഷ്ടികളുടെ പരമാധികാരിയും, സർവ്വാധികാരിയും അല്ലാഹു മാത്രമാണ്. ഏതെങ്കിലും തരത്തിലുള്ള പരിമിതിയോ, ഉപാധിയോ അവന്റെ അധികാരത്തിലില്ല.

قُلْ أَىُّ شَىْءٍ أَكْبَرُ شَهَٰدَةً ۖ قُلِ ٱللَّهُ ۖ شَهِيدٌۢ بَيْنِى وَبَيْنَكُمْ ۚ

﴿19﴾ **നീ പറയുക: 'സാക്ഷ്യത്തിൽ വെച്ച് ഏറ്റവും വലിയത് ഏത് വസ്തുവാണ്? പറയുക: എന്റെയും നിങ്ങളുടെയും ഇടയിൽ അല്ലാഹു സാക്ഷിയാകുന്നു.**

وَأُوحِيَ إِلَيَّ هَٰذَا ٱلْقُرْءَانُ لِأُنذِرَكُم بِهِۦ وَمَنۢ بَلَغَ

ഈ ക്വുർആൻ മുഖേന നിങ്ങളെയും, അതു ആർക്ക് എത്തിച്ചേർന്നുവോ അവരെയും ഞാൻ താക്കീത് ചെയ്യുവാൻ വേണ്ടി അത് എനിക്ക് 'വഹ്‌യ്' നൽകപ്പെടുകയും ചെയ്തിരിക്കുന്നു.

أَئِنَّكُمْ لَتَشْهَدُونَ أَنَّ مَعَ ٱللَّهِ ءَالِهَةً أُخْرَىٰ ۚ قُل لَّآ أَشْهَدُ ۚ

അല്ലാഹുവിനോടൊപ്പം വേറെ ആരാധ്യന്മാരുണ്ടെന്ന് നിങ്ങൾ സാക്ഷ്യം വഹിക്കുക തന്നെ ചെയ്യുന്നുവോ?!' നീ പറയുക: 'ഞാൻ (അതിന്) സാക്ഷ്യം വഹിക്കുകയില്ല'.

قُلْ إِنَّمَا هُوَ إِلَٰهٌ وَٰحِدٌ وَإِنَّنِى بَرِىٓءٌ مِّمَّا تُشْرِكُونَ ﴿١٩﴾

നീ പറയുക: 'നിശ്ചയമായും, അവൻ ഏക ആരാധ്യൻ തന്നെയാകുന്നു; നിശ്ചയമായും നിങ്ങൾ പങ്കുചേർക്കുന്നതിനെ സംബന്ധിച്ചു ഞാൻ നിരപരാധിയുമാകുന്നു.'

ٱلَّذِينَ ءَاتَيْنَٰهُمُ ٱلْكِتَٰبَ يَعْرِفُونَهُۥ كَمَا يَعْرِفُونَ أَبْنَآءَهُمُ ۘ ٱلَّذِينَ خَسِرُوٓا۟ أَنفُسَهُمْ فَهُمْ لَا يُؤْمِنُونَ ﴿٢٠﴾

《20》 നാം വേദഗ്രന്ഥം നൽകിയിട്ടുള്ളവർ, തങ്ങളുടെ പുത്രന്മാരെ അറിയുന്നതുപോലെ അവർ അദ്ദേഹത്തെ അറിയുന്നതാണ്. തങ്ങളുടെ സ്വന്തങ്ങളെ(ത്തന്നെ) നഷ്ടപ്പെടുത്തിയവരത്രെ(അവർ); അതിനാൽ അവർ വിശ്വസിക്കയില്ല.

---

《19》 قُلْ നീ പറയുക أَيُّ شَيْءٍ ഏതൊരു വസ്തുവാണ് أَكْبَرُ ഏറ്റവും വലിയത് شَهَادَةً സാക്ഷ്യത്തിൽ, സാക്ഷ്യത്താൽ قُلِ നീ പറയുക اللَّهُ شَهِيدٌ അല്ലാഹു സാക്ഷിയാകുന്നു بَيْنِي എന്റെ ഇടയിൽ وَبَيْنَكُمْ നിങ്ങളുടെ ഇടയിലും وَأُوحِيَ വഹ്‌യ് നൽകപ്പെടുകയും ചെയ്തിരിക്കുന്നു إِلَيَّ എനിക്ക് هَٰذَا الْقُرْآنُ ഈ ക്വുർആൻ لِأُنذِرَكُم ഞാൻ നിങ്ങളെ താക്കീത് ചെയ്‌വാൻ വേണ്ടി بِهِ അതുകൊണ്ട് (അത് മുഖേന) وَمَن بَلَغَ അത് എത്തിച്ചേർന്നവർക്കും أَئِنَّكُمْ لَتَشْهَدُونَ നിങ്ങൾ സാക്ഷ്യം വഹിക്കുകതന്നെ ചെയ്യുമോ أَنَّ مَعَ اللَّهِ അല്ലാഹുവിനോടൊപ്പം (കൂടെ) ഉണ്ടെന്ന് آلِهَةً ഇലാഹുകൾ, ആരാധ്യർ, ദൈവങ്ങൾ أُخْرَىٰ വേറെ قُل നീ പറയുക لَا أَشْهَدُ ഞാൻ സാക്ഷ്യം വഹിക്കയില്ല قُلْ നീ പറയുക إِنَّمَا هُوَ നിശ്ചയമായും അവൻ (മാത്രം-തന്നെ) إِلَٰهٌ وَاحِدٌ ഏക ഇലാഹാണ് وَإِنَّنِي നിശ്ചയമായും ഞാൻ بَرِيءٌ ഒഴിവായവനാണ്, നിരപരാധിയാകുന്നു

مِمَّاتُشْرِكُونَ നിങ്ങൾ ശിർക്ക് ചെയ്യുന്ന (പങ്കുചേർക്കുന്ന)തിനെ സംബന്ധിച്ച് ﴾20﴿ الَّذِينَ യാതൊരു കൂട്ടർ آتَيْنَاهُمُ നാം അവർക്ക് നൽകിയിരിക്കുന്നു, നാം കൊടുത്തു الْكِتَابَ വേദഗ്രന്ഥം يَعْرِفُونَهُ അവർ അതിനെ (അദ്ദേഹത്തെ) അറിയും كَمَايَعْرِفُونَ അവർ അറിയുന്നതുപോലെ أَبْنَاءَهُمُ തങ്ങളുടെ പുത്രന്മാരെ (മക്കളെ) الَّذِينَ خَسِرُوا നഷ്ടപ്പെടുത്തിയ (നഷ്ടപ്പെട്ട)വരാണ് أَنْفُسَهُمْ തങ്ങളുടെ സ്വന്തങ്ങളെ, തങ്ങളെത്തന്നെ فَهُمْ അതിനാലവർ لَا يُؤْمِنُونَ വിശ്വസിക്കുകയില്ല.

---

സത്യമാണെന്ന് ഉറപ്പുള്ള കാര്യത്തെക്കുറിച്ചു തെളിവ് നൽകുന്നതിനാണല്ലോ സാക്ഷ്യം എന്ന് പറയുന്നത്. ഏറ്റവും പ്രബലവും സ്വീകാര്യവുമായ സാക്ഷ്യം ആരുടെതാണെന്ന് ചോദിച്ചാൽ, അല്ലാഹുവിന്റെ സാക്ഷ്യം എന്നല്ലാതെ മറുപടിയില്ല. എന്നാൽ, ഞാൻ നിങ്ങളെ ഏതൊന്നിലേക്ക് ക്ഷണിക്കുന്നുവോ അതാണ് യഥാർത്ഥ സത്യമെന്നും, നിങ്ങൾ സ്വീകരിച്ച മാർഗമാണ് തെറ്റായതെന്നുമുള്ളതിന് സാക്ഷിയാണ് അല്ലാഹു. അവനാണ് എനിക്ക് ഈ ഖുർആൻ നൽകിയിരിക്കുന്നത്. നിങ്ങളെയും, ലോകാവസാനംവരെ ആർക്കെല്ലാം അത് എത്തിച്ചേർന്നിട്ടുണ്ടോ അവരെയൊക്കെയും താക്കീത് ചെയ്വാൻ വേണ്ടിയാണ് അത് നൽകിയിരിക്കുന്നതും. എന്നിരിക്കെ, അവന്റെ സാക്ഷ്യത്തിനും, അവന്റെ സന്ദേശങ്ങൾക്കും വിരുദ്ധമായി അവനു പുറമെ വേറെയും ചില ദൈവങ്ങളുണ്ടെന്ന് സാക്ഷ്യപ്പെടുത്തുകയാണോ നിങ്ങൾ? ഈ കള്ളസാക്ഷ്യത്തിന് ഞാൻ തയ്യാറില്ല. നിങ്ങളുടെ ഈ അപരാധത്തിന് നിങ്ങൾ തന്നെയാണ് ഉത്തരവാദികൾ. ഞാൻ ചെയ്യേണ്ടത് ഞാൻ ചെയ്തു കഴിഞ്ഞു. നിങ്ങളുടെ ചെയ്തികളിൽ എനിക്ക് ഒരു ബാധ്യതയുമില്ല. എന്നൊക്കെ മുശ്‌രിക്കുകളോട് പറയുവാൻ അല്ലാഹു നബി ﷺ തിരുമേനിയോട് കൽപിക്കുന്നതാണ് 19-ാം വചനം.

മുശ്‌രിക്കുകളെ സംബന്ധിച്ചിടത്തോളം വേദഗ്രന്ഥങ്ങളെയോ, പ്രവാചകന്മാരെയോ സംബന്ധിച്ച് അടുത്ത പരിചയങ്ങളൊന്നും ഇല്ലാത്തവരാണവർ. വേദക്കാരുടെ സ്ഥിതി അതല്ല. എന്നിട്ടും തൗഹീദിന്റെ ദൗത്യം അവരും നിരസിക്കുകയാണ് ചെയ്യുന്നത്. ഇതിനെപ്പറ്റിയാണ് 20-ാം വചനത്തിൽ പ്രസ്താവിക്കുന്നത്. ഇതുപോലെയുള്ള ഒരു പ്രസ്താവന അവരെപ്പറ്റി സൂഃ അൽബക്വറഃ 146 ൽ മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. യഥാർത്ഥം മനസ്സിലാവാത്തതുകൊണ്ടല്ല അവരും വിശ്വസിക്കാതിരിക്കുന്നത്. അവരുടെ സ്വന്തം മക്കളെ അവർ എപ്രകാരം തിരിച്ചറിയുമോ അത്ര തന്നെ ഈ സംഗതിയുടെ സത്യാവസ്ഥയും അവർക്കറിയാം. പക്ഷേ, മുശ്‌രിക്കുകളെപ്പോലെത്തന്നെ അവരും സ്വന്തം രക്ഷാമാർഗങ്ങളെല്ലാം നഷ്ടപ്പെടുത്തിയിരിക്കുകയാണ്. അതാണവരും വിശ്വസിക്കാതിരിക്കുന്നത് എന്നു സാരം.

يَعْرِفُونَهُ (അവർ അതിനെ അറിയും) എന്ന വാക്കിലെ സർവ്വനാമം (ضمير) കൊണ്ടുദ്ദേശ്യം മേൽവിവരിച്ച തൗഹീദിന്റെ കാര്യമോ, ഖുർആനോ, നബി ﷺയോ ആകാവുന്നതാണ്. ഈ മൂന്നിൽ ഏതാണെന്നുവെച്ചാലും ഒരേ സാരത്തിൽ തന്നെയാണ് അത് കലാശിക്കുക. അല്ലാഹുവിനെ മാത്രമേ ആരാധിക്കാവൂ, അവനോട് യാതൊന്നിനെയും പങ്കുചേർത്തുകൂടാ എന്നൊക്കെ വേദക്കാർക്ക് നന്നായി അറിയാമല്ലോ. അല്ലാഹുവിന്റെ റസൂലാണ് മുഹമ്മദ് ﷺ എന്നും, ക്വുർആൻ അല്ലാഹുവിൽ നിന്ന് ലഭിച്ച വേദഗ്രന്ഥമാണെന്നും അവർക്കറിയാം. സ്വന്തം മക്കളെ അറിയും പോലെ അത്ര വ്യക്തമായിത്തന്നെ

അറിയാം. പക്ഷേ, അസൂയ, ധിക്കാരം, ദുസ്സാമർത്ഥ്യം ആദിയായവക്ക് അധീനപ്പെട്ടത് നിമിത്തം രക്ഷാമാർഗം അടിയോടെ നഷ്ടപ്പെടുത്തുകയാണ് മുശ്രിക്കുകളെപ്പോലെ അവരും ചെയ്യുന്നത്.

## വിഭാഗം – 3

وَمَنْ أَظْلَمُ مِمَّنِ ٱفْتَرَىٰ عَلَى ٱللَّهِ كَذِبًا أَوْ كَذَّبَ بِـَٔايَـٰتِهِۦٓ ۗ إِنَّهُۥ لَا يُفْلِحُ ٱلظَّـٰلِمُونَ ﴿٢١﴾

**﴾21﴿ ആരാണ്, അല്ലാഹുവിന്റെ മേൽ വ്യാജം കെട്ടിച്ചമക്കുകയോ, അവന്റെ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കുകയോ ചെയ്തവനെക്കാൾ അക്രമി?! നിശ്ചയമായും കാര്യം, അക്രമികൾ വിജയിക്കുകയില്ല.**

وَيَوْمَ نَحْشُرُهُمْ جَمِيعًا ثُمَّ نَقُولُ لِلَّذِينَ أَشْرَكُوٓا۟ أَيْنَ شُرَكَآؤُكُمُ ٱلَّذِينَ كُنتُمْ تَزْعُمُونَ ﴿٢٢﴾

**﴾22﴿ അവരെ മുഴുവനും നാം ഒരുമിച്ചുകൂട്ടുന്ന ദിവസം (ഓർക്കുക)! പിന്നീട് (നമ്മോട്) പങ്ക് ചേർത്തവരോട് നാം പറയും: 'നിങ്ങൾ ജൽപിച്ചുകൊണ്ടിരുന്നതായ നിങ്ങളുടെ (ആ) പങ്കുകാർ എവിടെ?!'**

ثُمَّ لَمْ تَكُن فِتْنَتُهُمْ إِلَّآ أَن قَالُوا۟

**﴾23﴿ പിന്നെ, അവരുടെ [അവരെക്കൊണ്ടുള്ള] കുഴപ്പം അവർ (ഇങ്ങിനെ) പറയുന്നതല്ലാതെ (മറ്റൊന്നും) ആയിരിക്കയില്ല:**

---

﴾21﴿ وَمَنْ ആരാണ്, ആരുണ്ട് أَظْلَمُ അധികം അക്രമി مِمَّنِ افْتَرَى കെട്ടിച്ചമച്ച (കെട്ടിപ്പറഞ്ഞ)വനെക്കാൾ عَلَى اللَّهِ അല്ലാഹുവിന്റെമേൽ كَذِبًا വ്യാജം, കളവ് أَوْ كَذَّبَ അല്ലെങ്കിൽ വ്യാജമാക്കിയ(വനെക്കാൾ) بِآيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളെ إِنَّهُ നിശ്ചയമായും അത് (കാര്യം) لَا يُفْلِحُ വിജയം പ്രാപിക്കയില്ല الظَّالِمُونَ അക്രമികൾ ﴾22﴿ وَيَوْمَ ദിവസം نَحْشُرُهُمْ അവരെ നാം ശേഖരി (ഒരുമി)ച്ചു കൂട്ടുന്ന جَمِيعًا മുഴുവനും, എല്ലാവരെയും ثُمَّ نَقُولُ പിന്നെ നാം പറയും لِلَّذِينَ أَشْرَكُوا ശിർക്ക് ചെയ്ത(പങ്ക് ചേർത്ത)വരോട് أَيْنَ എവിടെയാണ് شُرَكَاؤُكُمُ നിങ്ങളുടെ പങ്കുകാർ الَّذِينَ യാതൊരുവർ كُنتُمْ تَزْعُمُونَ നിങ്ങൾ ജൽപിച്ചുകൊണ്ടിരുന്നു ﴾23﴿ ثُمَّ لَمْ تَكُنْ പിന്നെ ആയിരിക്കയില്ല فِتْنَتُهُمْ അവരുടെ കുഴപ്പം (ശല്യം) إِلَّا أَنْ قَالُوا അവർ പറയുന്നതല്ലാതെ

وَٱللَّهِ رَبِّنَا مَا كُنَّا مُشْرِكِينَ ﴿٢٣﴾

**'ഞങ്ങളുടെ റബ്ബായ അല്ലാഹുവിനെ തന്നെയാണ (സത്യം)! ഞങ്ങൾ പങ്കുചേർക്കുന്നവരായിരുന്നില്ല'.**

ٱنظُرْ كَيْفَ كَذَبُوا۟ عَلَىٰٓ أَنفُسِهِمْ ۚ وَضَلَّ عَنْهُم مَّا كَانُوا۟ يَفْتَرُونَ ﴿٢٤﴾

﴾24﴿ **നോക്കുക: അവർ തങ്ങളുടെ സ്വന്തം പേരിൽ (തന്നെ) വ്യാജം പറഞ്ഞതെങ്ങിനെയെന്ന്! അവർ ഏതൊന്നുകെട്ടിച്ചമച്ചിരുന്നുവോ അത് അവരെ വിട്ടു മറഞ്ഞു പോകുന്നതുമാണ്.**

---

وَاللهِ അല്ലാഹുവിനെ തന്നെയാണ رَبِّنَا ഞങ്ങളുടെ റബ്ബായ مَا كُنَّا ഞങ്ങളായിരുന്നില്ല مُشْرِكِينَ മുശ്‌രിക്കുകൾ, പങ്കുചേർക്കുന്നവർ, ബഹുദൈവവിശ്വാസികൾ

﴾24﴿ انظُرْ നോക്കുക كَيْفَ كَذَبُوا എങ്ങനെയാണ് അവർ വ്യാജം പറഞ്ഞത് عَلَىٰ أَنفُسِهِمْ അവരുടെ സ്വന്തം പേരിൽ وَضَلَّ പിഴച്ചു(മറഞ്ഞു) പോകുകയും ചെയ്യും عَنْهُم അവരെ വിട്ട്, അവരിൽ നിന്ന് مَا كَانُوا അവരായിരുന്നത് يَفْتَرُونَ അവർ കെട്ടിച്ചമക്കും.

---

അല്ലാഹുവിന്റെ പങ്കാളികളായി നിങ്ങൾ ജൽപിച്ചാരാധിച്ചു വരുന്ന ദൈവങ്ങളൊക്കെ എവിടെപ്പോയി? അവയൊന്നും നിങ്ങൾക്ക് രക്ഷയും സഹായവും നൽകുന്നില്ലല്ലോ! എന്ന് മുശ്‌രിക്കുകളോട് മഹ്ശറയിൽ വെച്ച് അല്ലാഹു ചോദിക്കും. മുമ്പ് ഇഹത്തിൽ വെച്ച് അവർ ഉണ്ടാക്കിയിരുന്ന കുഴപ്പം സത്യനിഷേധവും ശിർക്കുമായിരുന്നു. എന്നാൽ, ഈ അവസരത്തിൽ അവരുണ്ടാക്കുന്ന കുഴപ്പം, തങ്ങൾ ശിർക്കുകളൊന്നും പ്രവർത്തിച്ചിട്ടില്ലെന്ന് അല്ലാഹുവിന്റെ പേരിൽ കള്ളസത്യം ചെയ്തു പറയുന്നതായിരിക്കും. മുമ്പ് അവരിൽ പ്രകടമായിരുന്ന ആ ധാർഷ്ട്യവും ധൈര്യവും ഇപ്പോൾ അവരിൽ കാണുകയില്ല. അവർ അല്ലാഹുവിന് സമാനമായി ദൈവങ്ങളാക്കി വെച്ചിരുന്ന ആ പങ്കാളികളൊന്നും അവരെ സഹായിക്കുവാൻ ഉണ്ടായിരിക്കുകയുമില്ല.

فِتْنَتُهُمْ (അവരുടെ കുഴപ്പം) എന്ന് അലങ്കാര രൂപത്തിൽ പറഞ്ഞതല്ലാതെ, അവർമൂലം അവിടെ അല്ലാഹുവിനോ മറ്റാർക്കെങ്കിലുമോ വല്ലദോഷവും ഭവിക്കുമെന്നല്ല ഉദ്ദേശ്യം. രക്ഷാമാർഗം ഒന്നുമില്ലെന്ന് കാണുമ്പോൾ അങ്ങനെ ഒരു കളവ് പറഞ്ഞുനോക്കുമെന്നല്ലാതെ, ആ കളവുകൊണ്ട് അവർക്ക് വല്ല നേട്ടവും ലഭിച്ചേക്കുമെന്ന് അതിനർത്ഥമില്ല. വായകൊണ്ട് പറയുന്ന ആ കള്ളവാദത്തെ അവരുടെ സ്വന്തം കൈകാലുകളും മറ്റു അവയവങ്ങളും തന്നെ നിഷേധിച്ചു അവർക്കെതിരിൽ അന്നു സാക്ഷ്യം നൽകുന്നതുമായിരിക്കും (36:65, 41:20).

وَمِنْهُم مَّن يَسْتَمِعُ إِلَيْكَ ۖ

﴾25﴿ **അവരിലുണ്ട് ചിലർ: നിന്നിലേക്ക് [നീ പറയുന്നതിലേക്ക്] അവർ ചെവികൊടുക്കും;**

وَجَعَلْنَا عَلَىٰ قُلُوبِهِمْ أَكِنَّةً أَن يَفْقَهُوهُ وَفِىٓ ءَاذَانِهِمْ وَقْرًا ۚ

(പക്ഷേ) അതു ഗ്രഹിക്കുന്നതിന് (തടസ്സമായി) അവരുടെ ഹൃദയങ്ങളുടെ മേൽ നാം ചില മൂടികളെ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു. അവരുടെ കാതുകളിൽ ഒരു (തരം) കട്ടിയും (നാം ഏർപ്പെടുത്തിയിരിക്കുന്നു).

وَإِن يَرَوْا۟ كُلَّ ءَايَةٍ لَّا يُؤْمِنُوا۟ بِهَا ۚ حَتَّىٰٓ إِذَا جَآءُوكَ يُجَٰدِلُونَكَ يَقُولُ ٱلَّذِينَ كَفَرُوٓا۟ إِنْ هَٰذَآ إِلَّآ أَسَٰطِيرُ ٱلْأَوَّلِينَ ﴿٢٥﴾

എല്ലാ ദൃഷ്ടാന്തവും കണ്ടാലും അതിലവർ വിശ്വസിക്കുന്നതുമല്ല. അങ്ങനെ, അവർ നിന്റെ അടുക്കൽ വന്നാൽ നിന്നോട് അവർ തർക്കം നടത്തുന്നതാണ്. (ആ) അവിശ്വസിച്ചവർ പറയും: 'ഇത് പൂർവ്വികന്മാരുടെ പുരാണ കഥകളല്ലാതെ (മറ്റൊന്നും) അല്ല'.

وَهُمْ يَنْهَوْنَ عَنْهُ وَيَنْـَٔوْنَ عَنْهُ ۖ وَإِن يُهْلِكُونَ إِلَّآ أَنفُسَهُمْ وَمَا يَشْعُرُونَ ﴿٢٦﴾

﴾26﴿ അവർ അതിനെക്കുറിച്ചു (മറ്റുള്ളവരെ) വിരോധിക്കുകയും, അതിൽ നിന്ന് അവർ അകലുകയും ചെയ്യും. (വാസ്തവത്തിൽ) അവർ തങ്ങളെത്തന്നെയല്ലാതെ നാശത്തിലാക്കുന്നില്ല; അവർക്ക് ബോധം വരുന്നില്ലതാനും.

---

﴾25﴿ وَمِنْهُم അവരിൽ പെട്ടതാണ്, അവരിലുണ്ട് مَن يَسْتَمِعُ ചെവികൊടുക്കുന്ന (ശ്രദ്ധിച്ചു കേൾക്കുന്ന)വർ (ചിലർ) إِلَيْكَ നിന്നിലേക്ക് وَجَعَلْنَا നാം ആക്കുക (ഏർപ്പെടുത്തുക)യും ചെയ്തിരിക്കുന്നു عَلَىٰ قُلُوبِهِمْ അവരുടെ ഹൃദയങ്ങളുടെ മേൽ أَكِنَّةً ചില മൂടികളെ أَن يَفْقَهُوهُ അവരതിനെ ഗ്രഹിക്കുന്നതിന് (തടസ്സമായി) وَفِي آذَانِهِمْ അവരുടെ കാതു(ചെവി)കളിലും وَقْرًا ഒരു (തരം) ഭാരം, കട്ടി وَإِن يَرَوْا അവർ കണ്ടാലും كُلَّ آيَةٍ എല്ലാ ദൃഷ്ടാന്തവും لَا يُؤْمِنُوا بِهَا അതിൽ അവർ വിശ്വസിക്കയില്ല حَتَّىٰ അങ്ങനെ (ഇതുവരെ) إِذَا جَاءُوكَ അവർ നിന്റെ അടുക്കൽ വന്നാൽ يُجَادِلُونَكَ അവർ നിന്നോട് തർക്കം നടത്തും يَقُولُ പറയും الَّذِينَ كَفَرُوا അവിശ്വസിച്ചവർ إِنْ هَٰذَا ഇതല്ല إِلَّا أَسَاطِيرُ പുരാണ കഥകൾ (ഇതിഹാസങ്ങൾ) അല്ലാതെ الْأَوَّلِينَ പൂർവ്വികന്മാരുടെ ﴾26﴿ وَهُمْ അവർ يَنْهَوْنَ വിരോധിക്കുന്നു عَنْهُ അതിനെക്കുറിച്ച് وَيَنْأَوْنَ അവർ അകലുക(ദൂരപ്പെടുക)യും ചെയ്യുന്നു (ചെയ്യും) عَنْهُ അതിനെക്കുറിച്ച്, അതിൽ നിന്ന് وَإِن يُهْلِكُونَ അവർ നശിപ്പി(നാശത്തിലാ)ക്കുന്നുമില്ല إِلَّا أَنفُسَهُمْ അവരുടെ സ്വന്തങ്ങളെ (അവരെത്തന്നെ)

അല്ലാതെ وَمَا يَشْعُرُونَ അവർ അറിയുന്നുമില്ല, അവർക്ക് ബോധം വരുന്നുമില്ല.

മുശ്‌രിക്കുകളുടെ കൂട്ടത്തിലുള്ള ചില ആളുകളെപ്പറ്റിയാണ് പ്രസ്താവിക്കുന്നത്. പ്രസ്താവനയുടെ സാരം ഇങ്ങിനെ മനസ്സിലാക്കാം: നബി ﷺ ക്വുർആൻ പാരായണം ചെയ്യുകയോ, വല്ല ഉപദേശങ്ങളും നൽകുകയോ ചെയ്യുമ്പോൾ അവർ വന്നു അതിലേക്ക് ചെവികൊടുക്കും. സത്യം ഗ്രഹിക്കണമെന്നോ, കാര്യം മനസ്സിലാക്കണമെന്നോ അല്ല അവരുടെ ഉദ്ദേശ്യം. കുതർക്കത്തിന് പഴുതുണ്ടാക്കലായിരിക്കും ലക്ഷ്യം. എത്ര തന്നെ ദൃഷ്ടാന്തങ്ങൾ കണ്ടാലും കേട്ടാലും –അവരുടെ മുരത്ത ദുർവാശി നിമിത്തം– അതൊന്നും അവർ കണക്കിലെടുക്കുകയില്ല. അങ്ങനെ, വല്ല പഴുതും കാണുമ്പോൾ കുത്തിത്തിരിപ്പിനും കുതർക്കത്തിനും മുതിരുകയും ചെയ്യും. ഒടുക്കം, ഇതൊക്കെ പഴങ്കഥകളും, പുരാണേതിഹാസങ്ങളും തന്നെയാണെന്ന് വിധികൽപിച്ചു സംതൃപ്തരാകുകയും ചെയ്യും. അവർ സത്യം മനസ്സിലാക്കുകയോ അനുസരിക്കുകയോ ചെയ്യാതെ അകന്നു നിൽക്കുന്നുവെന്ന് മാത്രമല്ല, മറ്റുള്ളവരെക്കൂടി മുടക്കം ചെയ്യുകയാണവർ ചെയ്യുന്നത്. ഇതിന്റെയൊക്കെ ഫലം അവർ അവർക്കുതന്നെ നാശം വലിച്ചിടലും, അവരുടെ സ്വന്തം രക്ഷാമാർഗം തടസ്സപ്പെടുത്തലുമല്ലാതെ മറ്റൊന്നുമല്ലെന്നുള്ള ബോധം അവർക്ക്‌വരുന്നില്ല.

وَجَعَلْنَا عَلَىٰ قُلُوبِهِمْ أَكِنَّةً... (അവരുടെ ഹൃദയങ്ങൾക്ക് മേൽ നാം ചില മൂടികളെയും, അവരുടെ കാതുകളിൽ ഒരുതരം ഭാരവും ഏർപ്പെടുത്തിയിരിക്കുന്നു) എന്ന് പറഞ്ഞതിന്റെ താൽപര്യം, അവർ സത്യം ഗ്രഹിക്കുവാനും, കേട്ടുമനസ്സിലാക്കുവാനും ശ്രമിച്ചിട്ടും അതിനനുവദിക്കാതെ അല്ലാഹു തടസ്സമുണ്ടാക്കി എന്നല്ല. വേണ്ടത്ര സാഹചര്യങ്ങളും പ്രോത്സാഹനങ്ങളും ഉണ്ടായിരുന്നിട്ടും അതൊന്നും ഉപയോഗപ്പെടുത്താതെ, വാശിയും മത്സരബുദ്ധിയും മാത്രം അവർ കൈമുതലാക്കിക്കൊണ്ടിരുന്നതിന്റെ ഫലമായി അവർക്ക് സത്യം ഗ്രഹിക്കുവാൻ കഴിയാതെ വന്നുവെന്നത്രെ താൽപര്യം. അല്ലാഹു നിശ്ചയിച്ച പ്രകൃതി നിയമങ്ങളും, കാര്യകാരണ വ്യവസ്ഥകളും അനുസരിച്ചുണ്ടാകുന്ന ഇത്തരം കാര്യങ്ങളെക്കുറിച്ചു പറയുമ്പോൾ, അല്ലാഹുവിന്റെ പ്രവൃത്തിയാണതെന്നുള്ള നിലക്ക് ക്വുർആനിൽ പലപ്പോഴും അവയെ അല്ലാഹുവിനോട് ചേർത്തുകൊണ്ട് പ്രസ്താവിച്ചു കാണാവുന്നതാണ്. സത്യം ഗ്രഹിക്കണമെന്ന ഉദ്ദേശ്യമില്ലാതെയും, നിഷേധ ബുദ്ധിയും മർക്കടമുഷ്ടിയും കൈവിടാതെയും സത്യം മനസ്സിലാക്കുവാൻ സാദ്ധ്യമല്ലെന്നുള്ളത് അല്ലാഹു നിശ്ചയിച്ച ഒരു നടപടിച്ചട്ടമാണെന്ന തത്വമാണ് ഇതിൽ അന്തർഭവിച്ചിരിക്കുന്നത്. ക്വുർആനിലും ഹദീഥിലും ഇത്തരം പ്രയോഗങ്ങൾ കാണുമ്പോൾ ഈ യാഥാർത്ഥ്യം ഓർമിച്ചിരിക്കേണ്ടതാകുന്നു. സൂറത്തുൽ ബക്വറഃ 7-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ ഇത് സംബന്ധിച്ചു കൂടുതൽ വിശദീകരണം മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. സന്ദർഭോചിതം ചിലപ്പോഴൊക്കെ വേറെ സ്ഥലങ്ങളിലും നാം ഇതിനെപ്പറ്റി സൂചിപ്പിക്കാറുമുണ്ട്. വേണ്ടത് പറയുമ്പോൾ അത് കേൾക്കുവാനും അനുസരിക്കുവാനും തയ്യാറില്ലാതെ അന്ധരും മൂകരുമായി കഴിയുന്നവരെപ്പറ്റി (സൂ: അൻഫാൽ 23 ൽ) അല്ലാഹു പറയുന്നത് നോക്കുക: 'അവരിൽ വല്ല നന്മയും ഉള്ളതായി അല്ലാഹു അറിഞ്ഞിരുന്നെങ്കിൽ അവരെ അവൻ കേൾപ്പിക്കുമായിരുന്നു. അവരെ കേൾപ്പിച്ചിരുന്നാലും അവർ അതിൽ നിന്ന് അവഗണിച്ചു തിരിഞ്ഞു കളയുക തന്നെ ചെയ്യുമായിരുന്നു. (وَلَوْ عَلِمَ اللَّهُ فِيهِمْ خَيْرًا لَأَسْمَعَهُمْ.....) അടുത്ത 28-ാം വചനത്തിലെ അവസാന വാക്യവും കൂടി ശ്രദ്ധിക്കുക :

وَلَوْ تَرَىٰٓ إِذْ وُقِفُوا۟ عَلَى ٱلنَّارِ فَقَالُوا۟ يَٰلَيْتَنَا نُرَدُّ وَلَا نُكَذِّبَ بِـَٔايَٰتِ رَبِّنَا وَنَكُونَ مِنَ ٱلْمُؤْمِنِينَ ﴿٢٧﴾

**﴾27﴿ അവർ നരകത്തിങ്കൽ നിറുത്തപ്പെടുന്ന അവസരം നീ കണ്ടിരുന്നുവെങ്കിൽ!**

**അപ്പോൾ അവർ പറയുന്നതാണ്: 'ഹാ ഞങ്ങളുടെ റബ്ബിന്റെ ദൃഷ്ടാന്തങ്ങളെ ഞങ്ങൾ വ്യാജമാക്കാതിരിക്കുകയും, ഞങ്ങൾ സത്യവിശ്വാസികളിൽപെട്ടവരായിത്തീരുകയും ചെയ്യുമാറ് ഞങ്ങൾ (ഒന്ന്) മടക്കപ്പെട്ടിരുന്നെങ്കിൽ നന്നായേനേ!'**

بَلْ بَدَا لَهُم مَّا كَانُوا۟ يُخْفُونَ مِن قَبْلُ ۖ وَلَوْ رُدُّوا۟ لَعَادُوا۟ لِمَا نُهُوا۟ عَنْهُ وَإِنَّهُمْ لَكَٰذِبُونَ ﴿٢٨﴾

**﴾28﴿ (അത്രയുമല്ല) പക്ഷേ, അവർ മുമ്പ് മറച്ചു വെച്ചു കൊണ്ടിരുന്നത് അവർക്ക് (ഇപ്പോൾ) വെളിവായിരിക്കുകയാണ്. അവർ മടക്കപ്പെട്ടാലും അവരോട് യാതൊന്നിനെക്കുറിച്ച് വിരോധിക്കപ്പെട്ടുവോ അതിലേക്ക് അവർ (വീണ്ടും) മടങ്ങുകതന്നെ ചെയ്യുന്നതാണ്. നിശ്ചയമായും അവർ, വ്യാജം പറയുന്നവർ തന്നെ.**

---

﴾27﴿ وَلَوْ تَرَى നീ കണ്ടിരുന്നെങ്കിൽ إِذْ وُقِفُوا അവർ നിറുത്തപ്പെടുമ്പോൾ, നിറുത്തപ്പെടുന്ന സന്ദർഭം عَلَى النَّارِ നരകത്തിങ്കൽ فَقَالُوا അപ്പോൾ അവർ പറയും يَالَيْتَنَا ഹാ ഞങ്ങളായെങ്കിൽ നന്നായേനേ نُرَدُّ ഞങ്ങൾ മടക്കപ്പെട്ടിരുന്നു(വെങ്കിൽ) وَلا نُكَذِّبَ ഞങ്ങൾ വ്യാജമാക്കാതെയും بِآيَاتِ ദൃഷ്ടാന്തങ്ങളെ رَبِّنَا ഞങ്ങളുടെ റബ്ബിന്റെ وَنَكُونَ ഞങ്ങളായിത്തീരുകയും مِنَ الْمُؤْمِنِينَ സത്യവിശ്വാസികളിൽപെട്ട(വർ) ﴾28﴿ بَلْ പക്ഷേ (എങ്കിലും-എന്നാൽ) بَدَا വെളിവായിരിക്കുന്നു, വെളിപ്പെട്ടിരിക്കയാണ് لَهُمْ അവർക്ക് مَا كَانُوا അവരായിരുന്നത് يُخْفُونَ അവർ മറച്ചു വെക്കുക مِنْ قَبْلُ മുമ്പ് وَلَوْ رُدُّوا അവർ മടക്കപ്പെട്ടാലും لَعَادُوا അവർ മടങ്ങുക (ആവർത്തിക്കുക) തന്നെ ചെയ്യും لِمَا യാതൊന്നിലേക്ക്, യാതൊന്നിനെ نُهُوا അവർ (അവരോട്) വിരോധിക്കപ്പെട്ടിരിക്കുന്നു عَنْهُ അതിനെപ്പറ്റി وَإِنَّهُمْ നിശ്ചയമായും അവർ لَكَاذِبُونَ വ്യാജം പറയുന്നവർ തന്നെ.

---

അവരെയും, അവരുടെ സ്ഥിതിഗതികളെയും സംബന്ധിച്ചു അവരെക്കാൾ അറിയുന്നവനാണല്ലോ അല്ലാഹു. നരക ശിക്ഷ കണ്ണിൽ കാണുന്ന അവസരത്തിൽ, ഞങ്ങളെ ഒന്നുകൂടി ഐഹിക ജീവിതത്തിലേക്ക് മടക്കിത്തന്നിരുന്നെങ്കിൽ നന്നായിരുന്നു. എന്നാൽ ഞങ്ങൾ സത്യവിശ്വാസം സ്വീകരിച്ചേനേ! എന്നും മറ്റും അവർ വിലപിക്കുകയും വ്യാമോ

ഹിക്കുകയും ചെയ്യും. എങ്കിലും അതിലും അവർക്ക് ആത്മാർത്ഥതയില്ല. അവർ മുമ്പ് മൂടിവെച്ചും നിഷേധിച്ചുംകൊണ്ടിരുന്നതിന്റെ ഫലം അനുഭവത്തിൽ വെളിപ്പെട്ടു കണ്ട തുകൊണ്ടുണ്ടായ ഒരു പ്രതികരണം മാത്രമാണത്. രണ്ടാമത് ഒന്നുകൂടി അവരെ ഇഹ ത്തിലേക്ക് മടക്കിയെന്നുവെക്കുക. എന്നാലും പഴയ സമ്പ്രദായം തന്നെ ആവർത്തി ക്കുകയായിരിക്കും അവർ ചെയ്യുക. അത്രയും ദുഷിച്ചുപോയിരിക്കുന്നു അവർ എന്ന് താൽപര്യം.

وَقَالُوٓاْ إِنْ هِىَ إِلَّا حَيَاتُنَا ٱلدُّنْيَا وَمَا نَحْنُ بِمَبْعُوثِينَ ﴿٢٩﴾

**《29》 അവർ പറയുന്നു: 'കാര്യം; നമ്മുടെ (ഈ) ഐഹിക ജീവിതമ ല്ലാതെ (മറ്റൊരു ജീവിതം) ഇല്ല; നാം (മരണാനന്തരം) എഴുന്നേൽപിക്കപ്പെ ടുന്നവരുമല്ല'.**

وَلَوْ تَرَىٰٓ إِذْ وُقِفُواْ عَلَىٰ رَبِّهِمْ ۚ قَالَ أَلَيْسَ هَٰذَا بِٱلْحَقِّ ۚ

**《30》 അവർ അവരുടെ റബ്ബിങ്കൽ നിറുത്തപ്പെടുന്ന അവസരം നീ കണ്ടി രുന്നെങ്കിൽ! അവൻ (അവരോട്) പറയും: 'ഇത് യഥാർത്ഥം [തന്നെ] അല്ലേ?!'**

قَالُواْ بَلَىٰ وَرَبِّنَا ۚ

**അവർ പറയും: 'അല്ലാതേ! ഞങ്ങ ളുടെ റബ്ബിനെത്തന്നെയാണ (സ ത്യം)!'**

قَالَ فَذُوقُواْ ٱلْعَذَابَ بِمَا كُنتُمْ تَكْفُرُونَ ﴿٣٠﴾

**അവൻ പറയും: 'എന്നാൽ, നിങ്ങൾ അവിശ്വസിച്ചുകൊണ്ടിരു ന്നതു നിമിത്തം നിങ്ങൾ ശിക്ഷ ആസ്വ ദിച്ചുകൊള്ളുവിൻ'.**

---

《29》 وَقَالُوا അവർ പറയുന്നു إِنْ هِيَ അത് (കാര്യം) അല്ല إِلا حَيَاتُنَا നമ്മുടെ ജീവിതമ ല്ലാതെ الدُّنْيَا ഇഹത്തിലെ, ഐഹിക وَمَا نَحْنُ നാം അല്ലതാനും بِمَبْعُوثِينَ എഴുന്നേൽപി ക്കപ്പെടുന്നവർ 《30》 وَلَوْ تَرَى നീ കണ്ടിരുന്നുവെങ്കിൽ إِذْ وُقِفُوا അവർ നിറുത്തപ്പെടു മ്പോൾ, നിറുത്തപ്പെടുന്ന സന്ദർഭം عَلَى رَبِّهِمْ തങ്ങളുടെ റബ്ബിങ്കൽ قَالَ അവൻ പറയും أَلَيْسَ هَذَا ഇതല്ലയോ بِالْحَقِّ യഥാർത്ഥം (തന്നെ) قَالُوا അവർ പറയും بَلَى അല്ലാതെ (അ തെ) وَرَبِّنَا ഞങ്ങളുടെ റബ്ബിനെത്തന്നെയാണ قَالَ അവൻ പറയും فَذُوقُوا എന്നാൽ നിങ്ങൾ രുചിനോക്കു (ആസ്വദിക്കു)വിൻ الْعَذَابَ ശിക്ഷയെ بِمَا كُنْتُمْ നിങ്ങളായിരുന്നത് കൊണ്ട് تَكْفُرُونَ നിങ്ങൾ അവിശ്വസിക്കുക

## വിഭാഗം - 4

قَدْ خَسِرَ ٱلَّذِينَ كَذَّبُوا۟ بِلِقَآءِ ٱللَّهِ ۖ

﴾31﴿ തീർച്ചയായും, അല്ലാഹുവുമായി കണ്ടുമുട്ടുന്നതിനെ വ്യാജമാക്കിയവർ നഷ്ടമടഞ്ഞിരിക്കുന്നു.

حَتَّىٰٓ إِذَا جَآءَتْهُمُ ٱلسَّاعَةُ بَغْتَةً قَالُوا۟ يَـٰحَسْرَتَنَا عَلَىٰ مَا فَرَّطْنَا فِيهَا وَهُمْ يَحْمِلُونَ أَوْزَارَهُمْ عَلَىٰ ظُهُورِهِمْ ۚ أَلَا سَآءَ مَا يَزِرُونَ ﴿٣١﴾

അങ്ങനെ, അന്ത്യസമയം അവർക്ക് പെട്ടെന്ന് വന്നെത്തുമ്പോൾ, അവർ പറയും: 'ഹാ! ഇതിന്റെ (കാര്യത്തിൽ) ഞങ്ങൾ വീഴ്ച വരുത്തിയതിനാൽ ഞങ്ങളുടെ സങ്കടമേ!!' അവരാകട്ടെ, തങ്ങളുടെ (പാപ)ഭാരങ്ങളെ അവരുടെ മുതുകുകളിൽ വഹിക്കുന്നുമുണ്ടായിരിക്കും. അല്ല! (അറിയുക) അവർ പേറിക്കൊണ്ടിരിക്കുന്നത് എത്രയോ ചീത്ത!

---

﴾31﴿ قَدْخَسِرَ തീർച്ചയായും നഷ്ടപ്പെട്ടിരിക്കുന്നു الَّذِينَ كَذَّبُوا വ്യാജമാക്കിയവർ بِلِقَاءِ കണ്ടുമുട്ടുന്നതിനെ اللهِ അല്ലാഹുവിനെ حَتَّى അങ്ങനെ (ഇതുവരെ) إِذَا جَاءَتْهُمُ അവർക്ക് വന്നാൽ السَّاعَةُ അന്ത്യ സമയം بَغْتَةً പെട്ടെന്ന്, യാദൃശ്ചികമായി قَالُوا അവർ പറയും يَا حَسْرَتَنَا ഞങ്ങളുടെ സങ്കടമേ عَلَى مَافَرَّطْنَا ഞങ്ങൾ വീഴ്ചവരുത്തിയതിനാൽ فِيهَا അതിൽ, ഇതിനെപ്പറ്റി وَهُمْ അവരാകട്ടെ يَحْمِلُونَ അവർ വഹിക്കുന്നു أَوْزَارَهُمْ അവരുടെ (പാപ)ഭാരങ്ങളെ عَلَى ظُهُورِهِمْ അവരുടെ മുതുകു(പുറം)കളിൽ أَلَا അല്ല (അറിയുക) سَاءَ വളരെ (എത്രയോ) ചീത്ത (മോശം) مَايَزِرُونَ അവർ (പാപം) പേറിക്കൊണ്ടിരിക്കുന്നത്.

---

فَرَّطْنَافِيهَا (ഇതിൽ ഞങ്ങൾ വീഴ്ചവരുത്തി) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, ഇഹലോക ജീവിതത്തിൽ വെച്ച് സത്യവിശ്വാസവും സൽകർമവും അനുഷ്ഠിക്കുന്നതിൽ വീഴ്ചവരുത്തിയെന്നും, അന്ത്യനാളിൽ വിശ്വസിക്കാതെ അതിന്റെ കാര്യത്തിൽ വീഴ്ച വരുത്തിയെന്നും ആകാവുന്നതാണ്. രണ്ടായാലും സാരത്തിൽ ഒന്നുതന്നെ.

وَمَا ٱلْحَيَوٰةُ ٱلدُّنْيَآ إِلَّا لَعِبٌ وَلَهْوٌ ۖ

﴾32﴿ ഐഹിക ജീവിതം, കളിയും വിനോദവുമല്ലാതെ (മറ്റൊന്നും) അല്ല.

وَلَلدَّارُ ٱلْءَاخِرَةُ خَيْرٌ لِّلَّذِينَ يَتَّقُونَ ۗ أَفَلَا تَعْقِلُونَ ﴿٣٢﴾

**പരലോക ഭവനം തന്നെയാണ് സൂക്ഷ്മത പാലിക്കുന്നവർക്ക് ഉത്തമം. അപ്പോൾ (മനുഷ്യരേ) നിങ്ങൾ ബുദ്ധി കൊടു(ത്തുഗ്രഹി)ക്കുന്നില്ലേ?!**

---

﴾32﴿ وَمَاالْحَيَاةُ ജീവിതമല്ല الدُّنْيَا ഐഹിക إِلاَلَعِبٌ കളിയല്ലാതെ وَلَهْوٌ വിനോദവും തീർച്ചയായും വീട്(ഭവനം) وَلَلدَّارُ الآخِرَةُ പരലോക خَيْرٌ ഉത്തമമാണ്, കൂടുതൽ നല്ലതാണ് لِلَّذِينَ യാതൊരു കൂട്ടർക്ക് يَتَّقُونَ സൂക്ഷ്മത പാലിക്കുന്ന أَفَلا അപ്പോൾ ഇല്ലേ تَعْقِلُونَ നിങ്ങൾ ബുദ്ധികൊടുക്കു(ന്നില്ലേ).

---

ഐഹിക ജീവിതം കളിയും വിനോദവുമാണ് -പരലോക ജീവിതമാണ് സാക്ഷാൽ ജീവിതവും കാര്യപ്പെട്ടതും- എന്ന് പറയുമ്പോൾ, ഐഹിക ജീവിതത്തിൽവെച്ച് ഒന്നും നേടുവാനില്ലെന്ന് ധരിക്കേണ്ടതില്ല. പരലോകത്ത് വിജയവും മോക്ഷവും ലഭിക്കുവാനുള്ള മാർഗങ്ങളെല്ലാം സമ്പാദിക്കേണ്ടത് ഇഹത്തിൽ വെച്ചാണല്ലോ. പക്ഷേ, പാരത്രിക ജീവിത യാഥാർത്ഥ്യങ്ങളെ അപേക്ഷിച്ചു ഐഹിക ജീവിതം വെറും കളിയും വിനോദവും മാത്രമാണ്. അതിന് സ്ഥിരതയോ സാക്ഷാൽക്കാരമോ ഇല്ല, അതുകൊണ്ട് പരലോക ജീവിതത്തിനാണ് ഐഹിക ജീവിതത്തെക്കാൾ വിലകൽപിക്കേണ്ടത് എന്നാണുദ്ദേശ്യം. മറ്റൊരിടത്ത് അല്ലാഹു പറയുന്നു: بَلْ تُؤْثِرُونَ الْحَيَاةَ الدُّنْيَا وَالآخِرَةُ خَيْرٌ وَأَبْقَى (എങ്കിലും നിങ്ങൾ ഐഹിക ജീവിതത്തിന് പ്രധാന്യം നൽകുന്നു. പരലോകമാകട്ടെ, കൂടുതൽ ഉത്തമവും ശേഷിക്കുന്നതുമാകുന്നു.) സൂക്ഷ്മത പാലിക്കുന്ന സജ്ജനങ്ങൾക്ക് പരലോക ഭവനമാണ് ഉത്തമമെന്ന് പറഞ്ഞതിൽ, സൂക്ഷ്മത പാലിക്കാത്ത ദുർജ്ജനങ്ങൾക്ക് പരലോക ജീവിതം ഉത്തമമായിരിക്കയില്ല-കൂടുതൽ ദോഷകരമായിട്ടാണ് അനുഭവപ്പെടുക-എന്നുള്ള ഒരു വ്യംഗ്യാർത്ഥം കൂടി അടങ്ങിയിരിക്കുന്നു.

قَدْ نَعْلَمُ إِنَّهُۥ لَيَحْزُنُكَ ٱلَّذِى يَقُولُونَ ۖ فَإِنَّهُمْ لَا يُكَذِّبُونَكَ وَلَٰكِنَّ ٱلظَّٰلِمِينَ بِـَٔايَٰتِ ٱللَّهِ يَجْحَدُونَ ﴿٣٣﴾

﴾33﴿ **(നബിയേ) അവർ പറഞ്ഞു വരുന്നത് നിശ്ചയമായും നിന്നെ വ്യസനിപ്പിക്കുന്നുവെന്ന് നാം അറിയുന്നുണ്ട്. എന്നാൽ (യഥാർത്ഥത്തിൽ) അവർ നിന്നെ വ്യാജമാക്കുന്നില്ല; എങ്കിലും (ആ) അക്രമികൾ അല്ലാഹുവിന്റെ 'ആയത്തു' (ലക്ഷ്യം)കളെയത്രെ നിഷേധിക്കുന്നത്.**

وَلَقَدْ كُذِّبَتْ رُسُلٌ مِّن قَبْلِكَ فَصَبَرُواْ عَلَىٰ مَا كُذِّبُواْ وَأُوذُواْ حَتَّىٰٓ أَتَىٰهُمْ نَصْرُنَا ۚ وَلَا مُبَدِّلَ لِكَلِمَٰتِ ٱللَّهِ ۚ وَلَقَدْ جَآءَكَ مِن نَّبَإِىْ ٱلْمُرْسَلِينَ ﴿٣٤﴾

﴿34﴾ നിന്റെ മുമ്പ് പല റസൂലുകളും വ്യാജമാക്കപ്പെടുകയുണ്ടായിട്ടുണ്ട്. എന്നിട്ട് അവർക്ക് നമ്മുടെ സഹായം വന്നെത്തുന്നതുവരെ, തങ്ങൾ വ്യാജമാക്കപ്പെടുകയും, ഉപദ്രവിക്കപ്പെടുകയും ചെയ്തതിൽ അവർ ക്ഷമ സ്വീകരിച്ചു. അല്ലാഹുവിന്റെ വാക്കുകൾക്ക് മാറ്റം വരുത്തുന്നവരേ ഇല്ല.

'മുർസലു'കളുടെ വൃത്താന്തത്തിൽ നിന്നും (വേണ്ടത്) നിനക്ക് വന്നു കിട്ടിയിട്ടുണ്ടല്ലോ.

---

﴿33﴾ قَدْ نَعْلَمُ നാം അറിയുന്നുണ്ട്, തീർച്ചയായും നമുക്കറിയാം إِنَّهُ നിശ്ചയമായും കാര്യം لَيَحْزُنُكَ നിന്നെ വ്യസനിപ്പിക്കുന്നു (എന്ന്) الَّذِي يَقُولُونَ അവർ പറഞ്ഞുകൊണ്ടിരിക്കുന്നത് فَإِنَّهُمْ എന്നാലവർ لَا يُكَذِّبُونَكَ നിന്നെ വ്യാജമാക്കുന്നില്ല وَلَٰكِنَّ എങ്കിലും الظَّالِمِينَ അക്രമികൾ بِآيَاتِ ആയത്തു (ലക്ഷ്യം-ദൃഷ്ടാന്തം)കളെ اللَّهِ അല്ലാഹുവിന്റെ يَجْحَدُونَ അവർ നിഷേധിക്കുന്നു ﴿34﴾ وَلَقَدْ كُذِّبَتْ വ്യാജമാക്കപ്പെടുകയുണ്ടായിട്ടുണ്ട് رُسُلٌ (ദൈവ)ദൂതന്മാർ مِن قَبْلِكَ നിന്റെ മുമ്പ് فَصَبَرُوا എന്നിട്ടവർ ക്ഷമിച്ചു عَلَىٰ مَا كُذِّبُوا അവർ വ്യാജമാക്കപ്പെട്ടതിൽ وَأُوذُوا അവർ ഉപദ്രവിക്കപ്പെടുകയും ചെയ്ത(തിൽ) حَتَّىٰ أَتَاهُمْ അവർക്ക് വന്നെത്തുന്നതുവരെ نَصْرُنَا നമ്മുടെ സഹായം وَلَا مُبَدِّلَ മാറ്റം വരുത്തുന്ന (പകരം കൊണ്ടുവരുന്ന)വരേയില്ല لِكَلِمَاتِ വാക്കുകൾക്ക്, വാക്യങ്ങൾക്ക് اللَّهِ അല്ലാഹുവിന്റെ وَلَقَدْ جَاءَكَ നിനക്ക് വരുകയുണ്ടായിട്ടുണ്ട് مِن نَّبَإِ വൃത്താന്ത (വർത്തമാന)ത്തിൽ നിന്നും الْمُرْسَلِينَ ദൈവദൂതന്മാരുടെ

---

സ്വജനങ്ങളായ ക്വുറൈശികൾ സത്യവിശ്വാസം സ്വീകരിക്കാത്തതിൽ നബി ﷺ തിരുമേനി വളരെ വ്യസനത്തിലായിരുന്നു. അതിൽ അത്രയൊന്നും മനോവേദന അനുഭവിക്കേണ്ടതില്ലെന്ന് അല്ലാഹു നബി ﷺയെ സമാധാനിപ്പിക്കുന്നു. അതിന് കാരണവും വിവരിച്ചിരിക്കുന്നു. 35:8, 18:6, 26:3 മുതലായ സ്ഥലങ്ങളിലും ഇതുപോലെയുള്ള ചില പ്രസ്താവനകൾ കാണാവുന്നതാണ്. ഇവിടെ പ്രസ്താവിച്ചതിന്റെ ചുരുക്കം ഇതാണ്:-

അവരുടെ നിഷേധങ്ങൾ, കുതർക്കങ്ങൾ മുതലായവയെല്ലാം അല്ലാഹു അറിയു

ന്നുണ്ട്. വാസ്തവത്തിൽ അവർ നിഷേധിക്കുന്നതും വ്യാജമാക്കുന്നതും താങ്കളെയല്ല; നമ്മുടെ ദൃഷ്ടാന്തങ്ങളെയും വചനങ്ങളെയുമാണ്. അഥവാ താങ്കളോട് വ്യക്തിപരമായല്ല-നമ്മുടെ സന്ദേശങ്ങളോടാണ്- അവർക്ക് വിരോധമുള്ളത്. ഇങ്ങിനെയുള്ള നിഷേധവും ശത്രുതയും ഇത് ആദ്യത്തേതൊന്നുമല്ല. മുമ്പും പല റസൂലുകൾക്കും ഈ അനുഭവം ഉണ്ടായിട്ടുണ്ട്. അവർ നിഷേധിക്കപ്പെടുകയും, പല അക്രമ മർദ്ദനങ്ങൾക്ക് വിധേയരാകുകയും ചെയ്തിരുന്നു. എന്നാൽ, അവരതൊക്കെ സഹിക്കുകയും ക്ഷമിക്കുകയുമാണ് ചെയ്തിരുന്നത്. ക്രമേണ അവർക്ക് അല്ലാഹുവിങ്കൽ നിന്നുള്ള സഹായവും വിജയവും വന്നുകിട്ടുകയും ചെയ്തു. അവസാനം വിജയം ലഭിക്കുക നമ്മുടെ റസൂലുകൾക്കും അവരുടെ പക്ഷക്കാർക്കുമായിരിക്കുമെന്ന് നാം മുമ്പേ നിശ്ചയിച്ചു വെച്ചതാണ്. ആ വാക്കിന് മാറ്റം സംഭവിക്കുകയില്ല. അതുകൊണ്ട് അവരെപ്പോലെ താങ്കളും ക്ഷമകൈക്കൊള്ളുക. മുർസലുകളുടെ കഴിഞ്ഞ ചരിത്രത്തിൽ നിന്ന് ഈ യാഥാർത്ഥ്യം തെളിയിക്കുന്ന പല വർത്തമാനങ്ങളും ഇതിനു മുമ്പ് ഞാൻ താങ്കൾക്ക് അറിയിച്ചു തന്നിട്ടുണ്ടല്ലോ.

നബി ﷺ യോട് അബൂജഹ്ൽ ഇങ്ങിനെ പറഞ്ഞതായി അലി (റ) പ്രസ്താവിച്ചിരിക്കുന്നു: 'ഞങ്ങൾ നിന്നെ വ്യാജമാക്കുന്നില്ല. എങ്കിലും നീ കൊണ്ടുവന്നതിനെയാണ് ഞങ്ങൾ വ്യാജമാക്കുന്നത്' (ഹാകിം). സുദ്ദീ (റ)യിൽ നിന്ന് ഇബ്നു ജരീർ (റ) ഉദ്ധരിക്കുന്നു: ഒരിക്കൽ അബൂജഹ്ലിനോട് അഖ്നസുബ്നു ശരീക് ഇങ്ങിനെ സ്വകാര്യം പറഞ്ഞു:'മുഹമ്മദ് സത്യവാനോ അസത്യവാനോ എന്ന് താങ്കൾ എനിക്കൊന്ന് പറഞ്ഞുതരണം. നമ്മുടെ സംസാരം കേൾക്കുവാൻ ഇവിടെ ഞാനും താങ്കളുമല്ലാതെ വേറെ ക്വുറൈശികളിൽ ആരുമില്ലല്ലോ': അബൂജഹ്ൽ പറഞ്ഞു 'അഹോ! അല്ലാഹുവിനെയാണ (സത്യം)! മുഹമ്മദ് സത്യവാൻ തന്നെ. മുഹമ്മദ് ഒട്ടും കളവു പറയുകയുണ്ടായിട്ടില്ല. പക്ഷേ, ക്വുസ്വയ്യിന്റെ സന്തതികൾ (മുഹമ്മദിന്റെ പിതൃവഴിക്കാർ) പതാകയും (നേതൃത്വവും), സിക്വായത്തും (ഹാജിമാർക്ക് വെള്ളം നൽകുന്ന സ്ഥാനവും), ഹിജാബത്തും (കഅ്ബഃയുടെ സംരക്ഷണാധികാരവും), നുബുവ്വത്തും (പ്രവാചകത്വവും) കൊണ്ടുപോയാൽ പിന്നെ മറ്റുള്ള ക്വുറൈശികൾക്ക് എന്താണുണ്ടായിരിക്കുക?!' അല്ലാഹു നബി ﷺ യോട് പറയുന്നു:-

وَإِن كَانَ كَبُرَ عَلَيْكَ إِعْرَاضُهُمْ فَإِنِ ٱسْتَطَعْتَ أَن تَبْتَغِىَ نَفَقًا فِى ٱلْأَرْضِ أَوْ سُلَّمًا فِى ٱلسَّمَآءِ فَتَأْتِيَهُم بِـَٔايَةٍ ۚ

**﴾35﴿ അവരുടെ തിരിഞ്ഞുകളയൽ [അവഗണന] നിനക്ക് വളരെ വലുതായി (തോന്നിയി)രുന്നാൽ, എന്നാൽ -ഭൂമിയിൽ ഒരു മാളമോ, ആകാശത്തിൽ ഒരു കോണിയോ തേടിപ്പിടിക്കുവാനും, എന്നിട്ട് വല്ല ദൃഷ്ടാന്തവും അവർക്ക് കൊണ്ടുവരുവാനും നിനക്ക് സാധ്യമാകുന്ന പക്ഷം (അങ്ങിനെ ചെയ്തേക്കുക)!**

وَلَوْ شَآءَ ٱللَّهُ لَجَمَعَهُمْ عَلَى ٱلْهُدَىٰ ۚ

**അല്ലാഹു ഉദ്ദേശിച്ചാൽ, അവരെ (യെല്ലാം) അവൻ സന്മാർഗത്തിൽ ഒരുമിച്ചുകൂട്ടുമായിരുന്നു. ആകയാൽ,**

فَلَا تَكُونَنَّ مِنَ ٱلْجَـٰهِلِينَ ﴿٣٥﴾

**തീർച്ചയായും നീ വിവരമില്ലാത്തവരിൽ (വിഡ്ഢികളിൽ)പെട്ടവനായിത്തീരരുത്.**

۞ إِنَّمَا يَسْتَجِيبُ ٱلَّذِينَ يَسْمَعُونَ ۘ وَٱلْمَوْتَىٰ يَبْعَثُهُمُ ٱللَّهُ ثُمَّ إِلَيْهِ يُرْجَعُونَ ﴿٣٦﴾

**﴾36﴿ (പറയുന്നത്) കേൾക്കുന്നവർ മാത്രമേ ഉത്തരം നൽകൂ.**

**മരണപ്പെട്ടുപോയവരാകട്ടെ, അവരെ അല്ലാഹു എഴുന്നേൽപ്പിക്കുകയാണ് ചെയ്യുക; പിന്നെ, അവങ്കലേക്ക് അവർ മടക്കപ്പെടുന്നതാണ്.**

---

﴾35﴿ وَإِنْ كَانَ ആയിരുന്നാൽ كَبُرَ (വളരെ) വലുതായി عَلَيْكَ നിനക്ക് إِعْرَاضُهُمْ അവരുടെ തിരിഞ്ഞുകളയൽ, അവഗണന فَإِنِ اسْتَطَعْتَ എന്നാൽ നിനക്ക് സാധിക്കുമെങ്കിൽ أَنْ تَبْتَغِيَ നീ തേടുവാൻ, തേടിപ്പിടിക്കുവാൻ نَفَقًا ഒരു മാളം (മട) فِي الْأَرْضِ ഭൂമിയിൽ أَوْ سُلَّمًا അല്ലെങ്കിൽ ഒരു കോണി, ഏണി فِي السَّمَاءِ ആകാശത്തിൽ فَتَأْتِيَهُمْ എന്നിട്ട് നീ അവർക്ക് വരുകയും بِآيَةٍ ഒരു ദൃഷ്ടാന്തം കൊണ്ട് وَلَوْ شَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ചിരുന്നാൽ لَجَمَعَهُمْ അവരെ ഒരുമിപ്പിക്കുകതന്നെ ചെയ്തിരുന്നു. عَلَى الْهُدَىٰ നേർമാർഗത്തിൽ فَلَا تَكُونَنَّ അതിനാൽ തീർച്ചയായും നീ ആകരുത് مِنَ الْجَاهِلِينَ വിഡ്ഢികളിൽ, വിവരമില്ലാത്തവരിൽ (പെട്ടവൻ) ﴾36﴿ إِنَّمَا يَسْتَجِيبُ നിശ്ചയമായും ഉത്തരം നൽകുക الَّذِينَ യാതൊരുവർ (മാത്രം) ആകുന്നു يَسْمَعُونَ അവർ കേൾക്കും وَالْمَوْتَىٰ മരണപ്പെട്ടവരാകട്ടെ يَبْعَثُهُمُ اللَّهُ അവരെ അല്ലാഹു എഴുന്നേൽപിക്കും ثُمَّ إِلَيْهِ പിന്നെ അവങ്കലേക്ക് يُرْجَعُونَ അവർ മടക്കപ്പെടും.

---

അവർ വിശ്വസിക്കാത്തതിൽ നബി ﷺക്ക് ഉൽകണ്ഠ കുറേ അധികമാണ്; അതിന്റെ ആവശ്യമില്ല. വിശ്വസിക്കുവാൻ മതിയായ ധാരാളം തെളിവുകൾ അവർക്ക് കിട്ടിക്കഴിഞ്ഞിട്ടുണ്ട്. വേണമെങ്കിൽ വിശ്വസിക്കട്ടെ എന്ന് വെച്ചു സമാധാനിക്കുകയേ വേണ്ടൂ. അല്ലാത്തപക്ഷം -അവരെ വിശ്വസിപ്പിക്കുക തന്നെവേണമെന്ന്വെക്കുന്ന പക്ഷം - അതിന് തക്കതായ വല്ല പുതിയ ദൃഷ്ടാന്തവും കാണിച്ചുകൊടുത്തേക്കുക. ഭൂമിയിൽ വല്ല മാളവും തേടിപ്പിടിച്ചു അതിലൂടെ കീഴ്പ്പോട്ടിറങ്ങിയോ, ആകാശത്തേക്കുള്ള വല്ല കോണിയും കണ്ടെത്തി അതിലൂടെ മേൽപോട്ടു കയറിയോ–എങ്ങിനെയാണത് സാധിക്കുന്നതെങ്കിൽ അങ്ങിനെ– ചെയ്തുകൊള്ളുക. എന്നൊക്കെയാണ് നബി ﷺ യോട് അല്ലാഹു പറയുന്നത്. ആക്ഷേപസ്വരത്തിലുള്ള ഈ വാക്കുകൾ തിരുമേനിക്ക് ഈ വിഷയത്തിലുണ്ടായിരുന്ന മനോവേദനയുടെ കാഠിന്യത്തെയാണ് ചൂണ്ടിക്കാട്ടുന്നത്. ഇവരെപ്പറ്റി അത്രക്കൊന്നും സാഹസപ്പെടേണ്ടതില്ലെന്ന് നബി ﷺയെ തെര്യപ്പെടുത്തുകയാണുദ്ദേശ്യം. എല്ലാ മനുഷ്യരെയും വിശ്വസിപ്പിച്ചേ തീരൂ എന്ന് അല്ലാഹു നിശ്ചയി

ച്ചിട്ടില്ല. തെളിവുകൾ വേണ്ടത്ര നൽകിക്കൊണ്ട്, വിശ്വസിക്കലും വിശ്വസിക്കാതിരിക്കലും അവരവരുടെ ഹിതത്തിന് അവൻ വിട്ടുകൊടുത്തിരിക്കുകയാണ്. മുഴുവൻ മനുഷ്യരും സന്മാർഗികളായിത്തന്നെ ഇരിക്കണമെന്നാണ് അല്ലാഹു ഉദ്ദേശിച്ചിരുന്നതെങ്കിൽ അത അങ്ങിനെത്തന്നെ സംഭവിക്കുമായിരുന്നു. അതുകൊണ്ട് അവർ വിശ്വസിക്കാത്തതിന്റെ പേരിൽ അമിതമായ അക്ഷമയും വ്യസനവും കാണിക്കുന്നത് കേവലം വിഡ്ഢിത്തമാണ്. അത് നബി ﷺക്ക് യോജിച്ചതല്ല എന്ന് ഉണർത്തുകയും ചെയ്യുന്നു.

അവർ നബി ﷺയുടെ ക്ഷണം സ്വീകരിക്കാതിരിക്കുവാൻ കാരണം, അല്ലാഹുവിന്റെ സന്ദേശങ്ങളും, നബി ﷺയുടെ ഉപദേശങ്ങളും കേട്ടു മനസ്സിലാക്കുവാൻ തയ്യാറില്ലാത്തതാണ്; പറയുന്ന കാര്യം ശ്രദ്ധിച്ചു കേൾക്കുന്നവർ മാത്രമേ ക്ഷണം സ്വീകരിക്കുവാൻ മുമ്പോട്ട് വരുകയുള്ളു; അല്ലാത്തവർ ഹൃദയ ചൈതന്യം നശിച്ചു മൃതപ്രായമായവരാണ്; മൃതിയടഞ്ഞു കഴിഞ്ഞവരെ പുനരുത്ഥാന ദിവസം എഴുന്നേൽപിച്ചു വിചാരണ നടത്തി നടപടി എടുക്കുകയാണുണ്ടാവുക, അക്കൂട്ടത്തിൽ ഈ 'ജീവശ്ശവങ്ങളുടെ'മേലും അല്ലാഹു നടപടി എടുത്തുകൊള്ളും എന്നൊക്കെയാണ് തുടർന്നു പറഞ്ഞതിന്റെ സാരം.

وَقَالُوا۟ لَوْلَا نُزِّلَ عَلَيْهِ ءَايَةٌ مِّن رَّبِّهِۦ ۚ

**《37》 അവർ പറയുന്നു: 'ഇവന്റെ മേൽ തന്റെ റബ്ബിങ്കൽ നിന്ന് വല്ല ദൃഷ്ടാന്തവും ഇറക്കപ്പെടാത്തതെന്താണ്?!'**

قُلْ إِنَّ ٱللَّهَ قَادِرٌ عَلَىٰٓ أَن يُنَزِّلَ ءَايَةً وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿٣٧﴾

**നീ പറയുക: 'നിശ്ചയമായും അല്ലാഹു വല്ല ദൃഷ്ടാന്തവും ഇറക്കുവാൻ കഴിവുള്ളവനാണ്. എങ്കിലും, അവരിൽ അധികമാളും അറിയുന്നില്ല'.**

---

《37》 وَقَالُوا അവർ പറയുകയാണ് لَوْلَا نُزِّلَ ഇറക്കപ്പെടാത്തതെന്ത് عَلَيْهِ ഇവന്റെ(അവന്റെ)മേൽ آيَةٌ ഒരു ദൃഷ്ടാന്തം, വല്ല ദൃഷ്ടാന്തവും مِن رَّبِّهِ അവന്റെ റബ്ബിങ്കൽ നിന്ന് قُلْ നീ പറയുക إِنَّ اللَّهَ നിശ്ചയമായും അല്ലാഹു قَادِرٌ കഴിവുള്ളവനാണ് عَلَىٰ أَن يُنَزِّلَ ഇറക്കുവാൻ آيَةً വല്ല (ഒരു) ദൃഷ്ടാന്തവും وَلَٰكِنَّ എങ്കിലും أَكْثَرَهُمْ അവരിൽ അധികമാളുകൾ لَا يَعْلَمُونَ അറിയുന്നില്ല.

---

ദൃഷ്ടാന്തങ്ങളിൽ പലതും അവർക്ക് വന്നു കഴിഞ്ഞിട്ടുണ്ട്. ഖുർആനാകുന്ന ഏറ്റവും വലിയ ദൃഷ്ടാന്തവും അവരുടെ മുമ്പിലുണ്ട്. അതിനെതിരിൽ അതുപോലെ ഒരു ഗ്രന്ഥമോ, അതിലെ അധ്യായംപോലെ ഒരധ്യായമോ കൊണ്ടുവരാൻ സാധ്യമല്ലെന്ന് അവർ സമ്മതിക്കേണ്ടി വന്നിട്ടുമുണ്ട്. എന്നിട്ട് പിന്നെയും -ദുർബുദ്ധിയും ദുർവാശിയും നിമിത്തം- പുതിയൊരു ദൃഷ്ടാന്തം ആവശ്യപ്പെടുകയാണവർ ചെയ്യുന്നത്. തങ്ങളെ വിശ്വസിക്കുവാൻ നിർബന്ധിതരാക്കുമാറുള്ള ഒരു പ്രത്യേക ദൃഷ്ടാന്തം, അല്ലെങ്കിൽ മൂസാ നബി(അ)യുടെ വടിപോലെയോ, സ്വാലിഹ് നബി(അ)യുടെ ഒട്ടകം

പോലെയോ ഉള്ള ഒരു പ്രകൃതി ദൃഷ്ടാന്തം, അതുമല്ലെങ്കിൽ -അവർ ആവശ്യപ്പെട്ട തായി സൂ:ഇസ്റാഉ് 90-93 ൽ പറയുന്നതുപോലെ- ആകാശത്ത് നിന്നൊരു കഷ്ണം വീഴ്ത്തുകയോ, സ്വർണംകൊണ്ടുള്ള ഒരു വീടുണ്ടാകുകയോ, നബി ﷺ ആകാശ ത്തേക്ക് കയറിപ്പോകുകയോ പോലെയുള്ള ഏതെങ്കിലും ഒരു ദൃഷ്ടാന്തം (മുഅ്ജിസ ത്ത്) അതാണ് അവർ ആവശ്യപ്പെടുന്നത്. അല്ലാഹുവിന് ഏതു തരത്തിലുള്ള ദൃഷ്ടാ ന്തവും കാണിക്കുവാൻ തീർച്ചയായും കഴിയും. പക്ഷേ, അങ്ങിനെയൊരു ദൃഷ്ടാന്തം കാണിച്ചു കൊടുക്കാത്തതിൽ ചില യുക്തി രഹസ്യങ്ങൾ അടങ്ങിയിട്ടുണ്ട്. അതുകൊണ്ട് കാണിച്ചു കൊടുക്കായ്കയാണ്. ഈ യാഥാർത്ഥ്യം മിക്കവരും മനസ്സിലാക്കുന്നില്ല. അതാണ് അവർ ഇത്തരം ചോദ്യങ്ങൾ ഉന്നയിക്കുവാൻ കാരണം എന്നത്രെ അവർക്ക് നൽകിയ മറുപടിയുടെ താൽപര്യം.

അമാനുഷികമായ ഏതെങ്കിലും ഒരു വലിയ പ്രകൃതി ദൃഷ്ടാന്തം മുഖേന എല്ലാ വരെയും സത്യവിശ്വാസം സ്വീകരിക്കുവാൻ നിർബന്ധിതരാക്കണമെന്നല്ല അല്ലാഹു ഉദ്ദേശിക്കുന്നത്. സത്യാസത്യങ്ങൾ വിവേചിച്ചറിയുവാനുള്ള ബുദ്ധിപരമായ ദൃഷ്ടാ ന്തങ്ങൾ ചൂണ്ടിക്കാണിച്ചുകൊടുക്കുകയും, സത്യയാഥാർത്ഥ്യങ്ങൾ ഇന്നിന്നപ്രകാരമാ ണെന്ന് പ്രവാചകനും വേദഗ്രന്ഥവും മുഖേന വിവരിച്ചു കൊടുക്കുകയും ചെയ്യുക; എന്നിട്ട് നേർമാർഗത്തിലേക്ക് ക്ഷണിക്കുക; ക്ഷണം സ്വീകരിക്കുവാനും തിരസ്കരി ക്കുവാനും അവസരവും നൽകുക; അങ്ങനെ വിശ്വസിക്കുന്നവരുടെ വിശ്വാസവും നിഷേ ധിക്കുന്നവരുടെ നിഷേധവും മനഃപൂർവ്വവും ഉദ്ദേശ്യപൂർവ്വവുമായിരിക്കുക. ഇതാണ് അല്ലാഹു ഉദ്ദേശിക്കുന്നത്. പൂർവ്വസമുദായങ്ങളെ സംബന്ധിച്ചിടത്തോളം, അവർ ബുദ്ധി പരമായ പക്വതയിൽ കേവലം ബാലപ്രായത്തിലായിരുന്നതുകൊണ്ട് അതതു കാല ത്തിനൊത്ത ചില പ്രകൃതി ദൃഷ്ടാന്തങ്ങൾ സത്യത്തിന് തെളിവായി അവർക്ക് കാട്ടി ക്കൊടുക്കുകയുണ്ടായി. ബുദ്ധിപരമായ ദൃഷ്ടാന്തങ്ങൾ വഴി സത്യാസത്യം വേർതിരി ച്ചെടുക്കുവാൻ അക്കാലത്തുള്ളവരുടെ ബുദ്ധിയുടെ നിലവാരം പാകമാകാതിരുന്നതാണ് അതിനു കാരണം. ഒടുവിലത്തെ സമുദായമായ നബി ﷺ തിരുമേനിയുടെ സമുദായം ബുദ്ധിപരമായ വളർച്ച പ്രാപിച്ചു കഴിഞ്ഞിരിക്കകൊണ്ട് അങ്ങിനെയുള്ള ദൃഷ്ടാന്തങ്ങ ളല്ല അവർക്ക് യോജ്യമായിട്ടുള്ളത്. തെളിവിന്റെ സുസ്ഥിരതയും സുവ്യക്തതയും ബുദ്ധിപരമായ ദൃഷ്ടാന്തങ്ങളിലാണുള്ളത്.

മാത്രമല്ല, പൂർവ്വ സമുദായങ്ങൾ -അവരുടെ ബാലിശമായ മത്സര ബുദ്ധിയും മർക്കട മുഷ്ടിയും കാരണമായി- തങ്ങളുടെ പ്രവാചകന്മാരെ അത്തരം ചില ദൃഷ്ടാന്തങ്ങൾ കാട്ടിക്കൊടുക്കുവാൻ വെല്ലുവിളിക്കുകയും, ദഷ്ടാന്തങ്ങൾ കണ്ടു കഴിഞ്ഞപ്പോൾ അവ മാരണവും ജാലവിദ്യയുമാണെന്ന് പറഞ്ഞു നിഷേധിക്കുകയും ചെയ്തിരുന്നു. ആ നിഷേധം അവരുടെമേൽ പൊതുശിക്ഷകൾ വന്നു ഭവിക്കുവാനും കാരണമായി. അതു പോലെ ഈ സത്യനിഷേധികളുടെ വെല്ലുവിളിയനുസരിച്ച് ഒരു ദൃഷ്ടാന്തം കാട്ടിക്കൊ ടുക്കുന്ന പക്ഷം അതവരുടെയും നാശത്തിനിടയായേക്കുകയാണുണ്ടാവുക. ഇതെല്ലാം കാരണമായി അന്ത്യപ്രവാചകനായ നബി തിരുമേനി ﷺ യുടെയും അവിടുന്ന് പ്രബോ ധനം ചെയ്യുന്ന ദൗത്യസന്ദേശങ്ങളുടെയും സത്യതക്ക് തെളിവായി നിലകൊള്ളുന്ന ദൃഷ്ടാന്തങ്ങൾ കാലദേശ വ്യത്യാസം കൂടാതെ നിലനിൽക്കുമാറ് ബുദ്ധിപരമായ ദൃഷ്ടാ ന്തങ്ങളായിരിക്കുവാനാണ് അല്ലാഹു ഉദ്ദേശിക്കുന്നത്. ഇവയിൽ പ്രധാനമായതും കാലാ വസാനംവരെ നിലനിൽക്കുന്നതും വിശുദ്ധഖുർആൻ തന്നെ. [ഈ വിഷയകമായി മുഖവുര 3-ാം ഖണ്ഡത്തിൽ (പേജ് 76 - 81)) മുമ്പ് വിവരിച്ചിട്ടുണ്ട്.]

وَمَا مِن دَآبَّةٍ فِى ٱلْأَرْضِ وَلَا طَٰٓئِرٍ يَطِيرُ بِجَنَاحَيْهِ إِلَّآ أُمَمٌ أَمْثَالُكُم ۚ

**《38》 ഭൂമിയിലെ (ചലിക്കുന്ന) ഏതൊരു ജന്തുവാകട്ടെ, രണ്ടു ചിറകുകൾകൊണ്ടു പറക്കുന്ന ഏതൊരു പക്ഷിയാകട്ടെ, നിങ്ങളെപ്പോലെയുള്ള ചില സമുദായങ്ങളല്ലാതെ (മറ്റൊന്നും) അല്ല.**

مَّا فَرَّطْنَا فِى ٱلْكِتَٰبِ مِن شَىْءٍ ۚ ثُمَّ إِلَىٰ رَبِّهِمْ يُحْشَرُونَ ﴿٣٨﴾

**ഗ്രന്ഥത്തിൽ യാതൊന്നും (തന്നെ) നാം വീഴ്ച വരുത്തിയിട്ടില്ല. പിന്നീട്, അവർ തങ്ങളുടെ റബ്ബിങ്കലേക്ക് ഒരുമിച്ചു കൂട്ടപ്പെടുന്നതാണ്.**

---

《38》 وَمَامِن دَابَّةٍ ഒരു ജന്തു (ജീവി-മൃഗ)വും അല്ല (ഇല്ല) فِي الأَرْضِ ഭൂമിയിലെ, ഭൂമിയിൽ وَلا طَائِرٍ ഒരു പക്ഷിയുമില്ല (അല്ല) يَطِيرُ പറക്കുന്ന بِجَنَاحَيْهِ അതിന്റെ രണ്ടു ചിറക് (പക്ഷം) കൊണ്ട് إِلا أُمَمٌ ചില സമുദായങ്ങളല്ലാതെ أَمْثَالُكُمْ നിങ്ങളെപ്പോലുള്ള مَا فَرَّطْنَا നാം വീഴ്ച (പോരായ്മ) വരുത്തിയിട്ടില്ല فِي الْكِتَابِ ഗ്രന്ഥത്തിൽ, രേഖയിൽ مِنْ شَيْءٍ യാതൊന്നും ثُمَّ പിന്നീട് إِلَى رَبِّهِمْ തങ്ങളുടെ റബ്ബിങ്കലേക്ക് يُحْشَرُونَ അവർ ഒരുമിച്ചുകൂട്ടപ്പെടും.

---

ഭൂമിയിലുള്ള ഓരോ ജീവിവർഗവും ഓരോ സമുദായമാകുന്നു. ഓരോന്നിനും അതതിന് ആവശ്യവും അനുയോജ്യവുമായ എല്ലാ വ്യവസ്ഥകളും മാർഗദർശനങ്ങളും അല്ലാഹു നൽകിയിട്ടുണ്ട്. എല്ലാറ്റിന്റെയും നിലനിൽപിനും, വളർച്ചക്കും, അഭിവൃദ്ധിക്കും വേണ്ടതൊക്കെ അവൻ പ്രത്യേകം പ്രത്യേകം ചെയ്തുവെക്കുകയും ചെയ്തിരിക്കുന്നു. അക്കൂട്ടത്തിൽ ഒരു സമുദായംതന്നെയാണ് മനുഷ്യവർഗവും. അവർക്ക് വേണ്ടുന്നതൊക്കെ അവർക്കും ചെയ്തുവെച്ചിട്ടുണ്ട്. വിശേഷബുദ്ധി, വിവേചന ശക്തി, ചിന്താശക്തി ആദിയായ പ്രത്യേകതകൾ മനുഷ്യ സമുദായത്തിന്റെ സവിശേഷതയാകുന്നു. സന്മാർഗം സ്വീകരിക്കണം, ദുർമാർഗത്തിൽ പതിക്കരുത്, ദൃഷ്ടാന്തങ്ങളിൽ നിന്നും സത്യാസത്യം തിരിച്ചറിയണം പോലെയുള്ള ശാസനകൾ മനുഷ്യ സമുദായത്തിന് നൽകുവാൻ അതാണ് കാരണം. ആകയാൽ, ഇതര സമുദായങ്ങളിൽ നിന്ന് വ്യത്യസ്തമായി മനുഷ്യൻ അവന്റെ നന്മക്കും വിജയത്തിനുമുള്ള ഉപാധികൾ സ്വീകരിക്കുവാൻ ബാധ്യസ്ഥനാകുന്നു. ഇതര ജീവികളെപ്പോലെ മനുഷ്യർക്ക് ചിന്താശൂന്യരായി കഴിഞ്ഞു കൂടാവതല്ല എന്നൊക്കെയാണ് ഈ വചനത്തിന്റെ ആദ്യഭാഗത്തിലടങ്ങിയ ആശയം.

രണ്ടാമത്തെ വാക്യത്തിൽ 'ഗ്രന്ഥത്തിൽ നാം യാതൊന്നും വീഴ്ച – പോരായ്മ- വരുത്തിയിട്ടില്ല' എന്നു പറഞ്ഞതിലെ 'ഗ്രന്ഥം' കൊണ്ടുദ്ദേശ്യം ക്വുർആൻ ആയിരിക്കുവാനും, സംഭവിച്ചതും സംഭവിക്കാനിരിക്കുന്നതുമായ എല്ലാ ചെറുതും വലുതുമായ

കാര്യങ്ങളും രേഖപ്പെടുത്തപ്പെട്ടിട്ടുള്ള അല്ലാഹുവിന്റെ ജ്ഞാനരേഖയാകുന്ന اللوح المحفوظ (ലൗഹുൽമഹ്ഫൂദ്) ആയിരിക്കുവാനും സാധ്യതയുണ്ട്. ഒന്നാമത്തേതനുസരിച്ച് ആ വാക്യത്തിന്റെ സാരം, നിങ്ങൾക്ക് വേണ്ടുന്ന മാർഗ നിർദ്ദേശങ്ങളും തെളിവുകളുമെല്ലാം വേണ്ടതുപോലെ ക്വുർആനിൽ നാം അടക്കം ചെയ്തിട്ടുണ്ടെന്നും, രണ്ടാമത്തേതനുസരിച്ച് ഓരോ വസ്തുവിനും സമുദായത്തിനും വേണ്ടത് എന്തെല്ലാമാണ്, അവ എങ്ങിനെയെല്ലാം ആയിരിക്കണം എന്നിങ്ങനെയുള്ള കാര്യങ്ങളെല്ലാം ആ രേഖയിൽ വ്യവസ്ഥ ചെയ്തുവെച്ചിട്ടുണ്ടെന്നും ആയിരിക്കുന്നതാണ്. الله اعلم

മനുഷ്യൻ മാത്രമല്ല, എല്ലാ ജീവജന്തുക്കളും തന്നെ മഹ്ശറിൽ ഒരുമിച്ചു കൂട്ടപ്പെടുമെന്ന് അവസാനത്തെ വാക്യത്തിൽ മനസ്സിലാക്കാം. ഇമാം മുസ്ലിം (റ) ഉദ്ധരിച്ച ഒരു നബി വചനത്തിൽ ഇങ്ങിനെ വന്നിട്ടുണ്ട്: 'കടപ്പാടുകൾ കൊടുത്തു തീർക്കപ്പെടേണ്ടവർക്ക് ക്വിയാമത്ത് നാളിൽ നിങ്ങൾ അത് കൊടുത്തു തീർക്കേണ്ടിവരും. എത്രത്തോളമെന്നാൽ, മൊട്ടയായ (കൊമ്പില്ലാത്ത) ആടിന് കൊമ്പുള്ള ആടിൽ നിന്നുകൂടി പ്രതികാര നടപടി എടുക്കപ്പെടുന്നതാണ്'. ഹാകിം, ഇബ്നുജരീർ, ഇബ്നു അബീഹാതിം (റ) മുതലായവർ അബൂഹുറയ്റഃ (റ) പറഞ്ഞതായി ഇപ്രകാരം ഉദ്ധരിക്കുന്നു: 'ഏതൊരു ജീവിയും, ഏതൊരു പറവയും ക്വിയാമത്ത് നാളിൽ ഒരുമിച്ചു കൂട്ടപ്പെടാതിരിക്കയില്ല. പിന്നീട്, അവയിൽ ചിലതിനു ചിലതിൽ നിന്ന് (തമ്മതമ്മിൽ) പ്രതികാര നടപടി എടുക്കപ്പെടും. അങ്ങനെ, കൊമ്പില്ലാത്തത് കൊമ്പുള്ളതിൽ നിന്നുകൂടി നടപടി എടുക്കപ്പെടും. പിന്നീട്, അവയോട് 'മണ്ണായിക്കൊള്ളുക' എന്ന് പറയപ്പെടും. അന്നേരം അവിശ്വാസികൾ പറയും: 'ഹാ! ഞാൻ മണ്ണായിരുന്നെങ്കിൽ നന്നായേനേ! നിങ്ങൾക്ക് വേണമെങ്കിൽ (ഇതിന് തെളിവെന്നോണം) وَمَا مِن دَابَّةٍ... (ഈ) വചനം ഓതിക്കൊള്ളുക'.

وَٱلَّذِينَ كَذَّبُوا۟ بِـَٔايَـٰتِنَا صُمٌّ وَبُكْمٌ فِى ٱلظُّلُمَـٰتِ ۗ

﴾39﴿ നമ്മുടെ 'ആയത്ത്' [ദൃഷ്ടാന്തം]കളെ വ്യാജമാക്കിയവർ ബധിരന്മാരും ഊമകളുമത്രെ, അന്ധകാരങ്ങളിലാണ് (അവർ).**

مَن يَشَإِ ٱللَّهُ يُضْلِلْهُ

**അല്ലാഹു ആരെ (വഴി പിഴവിലാക്കുവാൻ) ഉദ്ദേശിക്കുന്നുവോ, അവനെ അവൻ വഴിപിഴവിലാക്കുന്നു.**

وَمَن يَشَأْ يَجْعَلْهُ عَلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿٣٩﴾

**അവൻ ആരെ (നേർമാർഗത്തിലാക്കുവാൻ) ഉദ്ദേശിക്കുന്നുവോ, അവനെ അവൻ നേരെ (ചൊവ്വാ)യുള്ള പാതയിൽ ആക്കുന്നതുമാണ്.**

---

﴾39﴿ وَالَّذِينَ كَذَّبُوا വ്യാജമാക്കിയവർ بِآيَاتِنَا നമ്മുടെ ആയത്തുകളെ صُمٌّ ബധിരന്മാരാണ് وَبُكْمٌ ഊമകളു(മൂകരു)മാണ് فِي الظُّلُمَاتِ അന്ധകാരങ്ങളിലാണ്, ഇരുട്ടിലാണ്

مَنْ ആരെ, ആർ, വല്ലവരും يَشَإِ اللَّهُ അല്ലാഹു ഉദ്ദേശിക്കുന്നു(വോ) يُضْلِلْهُ അവൻ അവനെ വഴിപിഴവിലാക്കുന്നതാണ് وَمَن يَشَأْ ആരെ അവൻ ഉദ്ദേശിക്കുന്നുവോ يَجْعَلْهُ അവനെ അവൻ ആക്കുന്നതാണ് عَلَىٰ صِرَاطٍ പാതയിൽ مُّسْتَقِيمٍ നേരായ, ചൊവ്വായ

---

ലക്ഷ്യങ്ങളും തെളിവുകളും ശ്രദ്ധിക്കാതെയും, അവയിൽ നിന്ന് കാര്യങ്ങൾ ഗ്രഹിക്കാതെയും ഇരിക്കുന്നവരെ ഇരുട്ടിൽപെട്ട ബധിരമൂകന്മാരോട് അല്ലാഹു ഉപമിച്ചിരിക്കുകയാണ്. സത്യയാഥാർത്ഥ്യങ്ങൾ കണ്ടറിയുവാനോ കേട്ടു മനസ്സിലാക്കുവാനോ, മറ്റുള്ളവരോട് ചോദിച്ചറിയുവാനോ അവർക്ക് കഴിയുകയില്ല. അഥവാ അതിന് മുതിരുകയില്ല –അവർ അപകടത്തിലും പിഴവിലും പതിക്കുകയേ ചെയ്കയുള്ളൂ– എന്ന് സാരം. ഇങ്ങിനെയുള്ളവരെക്കുറിച്ചാണ് അല്ലാഹു അവരെ വഴിപിഴപ്പിക്കുമെന്ന് പറഞ്ഞതും. നേരെമറിച്ച്, ലക്ഷ്യങ്ങളിലും തെളിവുകളിലും ശ്രദ്ധപതിപ്പിച്ചു സത്യാസത്യങ്ങൾ മനസ്സിലാക്കുവാൻ തയ്യാറുള്ളവർ നേർമാർഗം കണ്ടെത്തുകയും അത് പിൻപറ്റുകയും ചെയ്യാതെയും ഇരിക്കുകയില്ല. ഇവർക്ക് അല്ലാഹുവിങ്കൽ നിന്നും കൂടുതൽ പ്രചോദനങ്ങളും സഹായവും ലഭിച്ചുകൊണ്ടിരിക്കുകയും ചെയ്യും. ഇങ്ങിനെയുള്ളവരെപ്പറ്റിയാണ് അല്ലാഹു അവരെ നേർക്കുനേരെയുള്ള പാതയിൽ ആക്കുമെന്ന് പറഞ്ഞത്.

അല്ലാതെ –ഒരു വ്യവസ്ഥയോ മാനദണ്ഡമോ ഒന്നും കൂടാതെ– കുറേ ആളുകളെ അല്ലാഹു സന്മാർഗത്തിലും, കുറേ ആളുകളെ ദുർമാർഗത്തിലുമാക്കിത്തീർക്കുമെന്നല്ല അല്ലാഹു പറഞ്ഞതിന്റെ ഉദ്ദേശ്യം. വേറെ സ്ഥലങ്ങളിൽ അല്ലാഹു പറയുന്നത് നോക്കുക: .....يُضِلُّ بِهِ كَثِيرًا وَيَهْدِي بِهِ كَثِيرًا (ഇതുമൂലം വളരെ ആളുകളെ അവൻ പിഴവിലാക്കുകയും, ഇതുമൂലം വളരെ ആളുകളെ അവൻ സന്മാർഗത്തിലാക്കുകയും ചെയ്യുന്നു. തോന്നിയവാസികളെയല്ലാതെ അവൻ വഴിപിഴപ്പിക്കുകയില്ല (2:26). ......يُثَبِّتُ اللَّهُ الَّذِينَ آمَنُوا (വിശ്വസിച്ചവരെ ഐഹിക ജീവിതത്തിലും, പരലോക ജീവിതത്തിലും സ്ഥായിയായ വാക്കുകൊണ്ട് അല്ലാഹു സ്ഥിരപ്പെടുത്തുന്നു. അക്രമികളെ അവൻ വഴിപിഴവിലാക്കുകയും ചെയ്യുന്നു (14:27). .....إِنَّ رَبَّكَ هُوَ أَعْلَمُ مَن يَضِلُّ عَن سَبِيلِهِ (നിശ്ചയമായും നിന്റെ റബ്ബ് അവന്റെ മാർഗം വിട്ട് പിഴച്ചുപോകുന്നവരെ നല്ലവണ്ണം അറിയുന്നവനാണ്. നേർമാർഗം പ്രാപിക്കുന്നവരെപ്പറ്റിയും അവൻ നല്ലവണ്ണം അറിയുന്നവനാണ്. (6:117).

قُلْ أَرَءَيْتَكُمْ إِنْ أَتَىٰكُمْ عَذَابُ ٱللَّهِ أَوْ أَتَتْكُمُ ٱلسَّاعَةُ

**﴾40﴿ (നബിയേ), പറയുക: നിങ്ങൾ കണ്ടുവോ? നിങ്ങൾക്ക് അല്ലാഹുവിന്റെ ശിക്ഷ വന്നെത്തുകയോ, അല്ലെങ്കിൽ അന്ത്യസമയം വന്നെത്തുകയോ ചെയ്തുവെങ്കിൽ,**

أَغَيْرَ ٱللَّهِ تَدْعُونَ إِن كُنتُمْ صَـٰدِقِينَ ﴿٤٠﴾

അല്ലാഹു അല്ലാത്തവരെയോ നിങ്ങൾ വിളി(ച്ചു പ്രാർത്ഥി)ക്കുക? നിങ്ങൾ സത്യം പറയുന്നവരാണെങ്കിൽ! [ഇതൊന്നു പറയുവിൻ, കേൾക്കട്ടെ!]

بَلْ إِيَّاهُ تَدْعُونَ فَيَكْشِفُ مَا تَدْعُونَ إِلَيْهِ إِن شَآءَ وَتَنسَوْنَ مَا تُشْرِكُونَ ﴿٤١﴾

﴿41﴾ (അല്ല) എന്നാൽ നിങ്ങൾ അവനെത്തന്നെ വിളി(ച്ചു പ്രാർത്ഥി)ക്കുന്നതാണ്. അപ്പോൾ, നിങ്ങൾ ഏതൊന്നിലേക്ക് (അവനെ) വിളി(ച്ചു പ്രാർത്ഥി)ക്കുന്നുവോ അതിനെ അവൻ തുറവിയാക്കുന്നു-അവൻ ഉദ്ദേശിച്ചെങ്കിൽ, നിങ്ങൾ (അവനോട്) പങ്കു ചേർക്കുന്നവയെ നിങ്ങൾ വിസ്മരിക്കുകയും ചെയ്യുന്നു.

---

﴿40﴾ قُلْ നീ പറയുക أَرَأَيْتَكُمْ നിങ്ങൾ കണ്ടുവോ (പറഞ്ഞു തരുവിൻ) إِنْ أَتَاكُمْ നിങ്ങൾക്ക് വന്നുവെങ്കിൽ عَذَابُ اللَّهِ അല്ലാഹുവിന്റെ ശിക്ഷ أَوْ أَتَتْكُمُ അല്ലെങ്കിൽ നിങ്ങൾക്ക്വന്നു(വെങ്കിൽ) السَّاعَةُ അന്ത്യസമയം أَغَيْرَ اللَّهِ അല്ലാഹു അല്ലാത്തവരെയോ تَدْعُونَ നിങ്ങൾ വിളിക്കുക, പ്രാർത്ഥിക്കുക إِنْ كُنْتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യം പറയുന്നവർ ﴿41﴾ بَلْ എന്നാൽ, പക്ഷേ إِيَّاهُ അവനെ(ത്തന്നെ) تَدْعُونَ നിങ്ങൾ വിളിക്കും فَيَكْشِفُ അപ്പോൾ അവൻ തുറവിയാക്കും, നീക്കിക്കളയും مَا യാതൊരു കാര്യം تَدْعُونَ നിങ്ങൾ വിളി(പ്രാർത്ഥി)ക്കുന്നു إِلَيْهِ അതിലേക്ക്, അതിനായി إِنْ شَاءَ അവൻ ഉദ്ദേശിച്ചാൽ وَتَنْسَوْنَ നിങ്ങൾ വിസ്മരിക്കുക (മറക്കുക)യും ചെയ്യും مَا تُشْرِكُونَ നിങ്ങൾ പങ്കു ചേർക്കുന്നതിനെ (ചേർക്കുന്നവയെ)

---

ബഹുദൈവ വിശ്വാസികളായിരുന്നാൽപോലും അത്യാപത്ത് നേരിടുമ്പോൾ, തങ്ങളുടെ ദൈവങ്ങളെയെല്ലാം മറന്നു അല്ലാഹുവിനെമാത്രം വിളിച്ചു രക്ഷക്കപേക്ഷിക്കുകയായിരിക്കും ചെയ്യുക. വിഗ്രഹാരാധകന്മാരുടെ മാത്രം സ്ഥിതിയല്ല ഇത്. മരണപ്പെട്ടുപോയ മഹാത്മാക്കളായ ആളുകളെയും, ജീവിച്ചിരിപ്പുള്ള ദൈവവാദികളായ ആളുകളെയും വിളിച്ചാരാധിക്കുന്നവരുടെയും-എന്നുവേണ്ട, എല്ലാതരം ബഹുദൈവാരാധകന്മാരുടെയും- സ്ഥിതി ഇതുതന്നെയാണ്. അത്രയുമല്ല, നിരീശ്വര വാദികൾപോലും അത്യാഹിതങ്ങൾ നേരിടുമ്പോൾ -അറിഞ്ഞോ അറിയാതെയോ- 'പടച്ചവനേ, ഈശ്വരാ, ദൈവമേ' എന്നിങ്ങിനെ യഥാർത്ഥ ദൈവമായ അല്ലാഹുവിനെ വിളിച്ചു നിലവിളിക്കുന്നതായി കാണാം. ഈ ലോകാലോകങ്ങളുടെയെല്ലാം സ്രഷ്ടാവും പരമാധികാരി

യുമായ ഒരു മഹാശക്തിയുണ്ടെന്നുള്ള അവബോധം മനുഷ്യനിൽ നിക്ഷിപ്തമായിട്ടുള്ളതാണ് ഇതിന് കാരണം. ചില മഹാന്മാർ പ്രസ്താവിക്കുന്നതുപോലെ, പ്രകൃതിവാദത്തിലും, നിരീശ്വരവാദത്തിലും മുൻപന്തിയിൽ നിൽക്കുന്ന മഹാരഥന്മാർക്കുപോലും അവരുടെ വാദത്തിൽ പരിപൂർണ വിശ്വാസവും, പതറാത്ത മനസ്സാക്ഷിയും ഉണ്ടായിരിക്കയില്ലെന്നുള്ളതാണ് പരമാർത്ഥം.

## വിഭാഗം - 5

وَلَقَدْ أَرْسَلْنَآ إِلَىٰٓ أُمَمٍ مِّن قَبْلِكَ فَأَخَذْنَـٰهُم بِٱلْبَأْسَآءِ وَٱلضَّرَّآءِ لَعَلَّهُمْ يَتَضَرَّعُونَ ﴿٤٢﴾

**《42》 (നബിയേ) നിനക്ക് മുമ്പ് പല സമുദായങ്ങളിലേക്കും നാം (ദൂതന്മാരെ) അയക്കുകയുണ്ടായിട്ടുണ്ട്; എന്നിട്ട് കഷ്ടപ്പാടും, ദുരിതവും കൊണ്ട് നാം അവരെ പിടികൂടി, അവർ വിനയം കാണിക്കുവാൻ വേണ്ടി.**

فَلَوْلَآ إِذْ جَآءَهُم بَأْسُنَا تَضَرَّعُوا۟ وَلَـٰكِن قَسَتْ قُلُوبُهُمْ

**《43》 എന്നാൽ, അവർക്ക് നമ്മുടെ ശിക്ഷ വന്നപ്പോൾ അവർ വിനയം കാണിക്കാതിരുന്നതെന്താണ്?! എങ്കിലും അവരുടെ ഹൃദയങ്ങൾ കടുത്തുപോയി.**

وَزَيَّنَ لَهُمُ ٱلشَّيْطَـٰنُ مَا كَانُوا۟ يَعْمَلُونَ ﴿٤٣﴾

**അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെ പിശാച് അവർക്ക് അലങ്കാരമാക്കിക്കാണിക്കുകയും ചെയ്തു. [ഇതാണുണ്ടായത്].**

---

《42》 وَلَقَدْأَرْسَلْنَا നാം അയക്കുകയുണ്ടായിട്ടുണ്ട് إِلَىٰ أُمَمٍ പല സമുദായങ്ങളിലേക്കും مِنْ قَبْلِكَ നിനക്ക് മുമ്പ് فَأَخَذْنَاهُمْ എന്നിട്ട് നാം അവരെ പിടിച്ചു(പിടികൂടി) بِالْبَأْسَاءِ കഷ്ടപ്പാട് കൊണ്ട് وَالضَّرَّاءِ ദുരിതവും, ബുദ്ധിമുട്ടും لَعَلَّهُمْ അവരാകുവാൻ വേണ്ടി, ആയേക്കാം يَتَضَرَّعُونَ വിനയം(താഴ്മ) കാണിക്കുന്ന(വർ), വിനയപ്പെടുക 《43》 فَلَوْلَا എന്നാൽ ആയിക്കൂടേ, എന്തുകൊണ്ടായില്ല إِذْجَاءَهُمْ അവർക്ക് വന്നപ്പോൾ بَأْسُنَا നമ്മുടെ ശിക്ഷ تَضَرَّعُوا അവർ വിനയം(താഴ്മ) കാണിക്കും وَلَـٰكِنْ എങ്കിലും قَسَتْ കടുത്തു, കടുപ്പമായി قُلُوبُهُمْ അവരുടെ ഹൃദയങ്ങൾ وَزَيَّنَ അലങ്കാരമാക്കുക (ഭംഗിയാക്കിക്കാണിക്കുക)യും ചെയ്തു لَهُمُ അവർക്ക് الشَّيْطَانُ പിശാച്, ശൈത്താൻ مَاكَانُوا അവരായിരുന്നതിനെ يَعْمَلُونَ അവർ പ്രവർത്തിക്കും.

فَلَمَّا نَسُواْ مَا ذُكِّرُواْ بِهِۦ فَتَحۡنَا عَلَيۡهِمۡ أَبۡوَٰبَ كُلِّ شَيۡءٍ

﴾44﴿ അങ്ങനെ, യാതൊന്നിനെക്കുറിച്ച് അവർ ഉൽബോധിപ്പിക്ക [ഉപദേശിക്ക]പ്പെട്ടുവോ അതവർ മറന്നുകളഞ്ഞപ്പോൾ, അവർക്ക് എല്ലാ വസ്തുക്കളുടെയും വാതിലുകൾ നാം തുറന്നുകൊടുത്തു.

حَتَّىٰٓ إِذَا فَرِحُواْ بِمَآ أُوتُوٓاْ أَخَذۡنَٰهُم بَغۡتَةً فَإِذَا هُم مُّبۡلِسُونَ ﴿٤٤﴾

അങ്ങിനെ, (അവസാനം) തങ്ങൾക്ക് നൽകപ്പെട്ടതിൽ അവർ ആഹ്ളാദം കൊണ്ടപ്പോൾ, അവരെ നാം പെട്ടെന്ന് പിടിച്ചു (ശിക്ഷിച്ചുകളഞ്ഞു). അപ്പോൾ, അവർ (അതാ) നിരാശപ്പെട്ടവർ (ആയിത്തീരുന്നു)!

فَقُطِعَ دَابِرُ ٱلۡقَوۡمِ ٱلَّذِينَ ظَلَمُواْ وَٱلۡحَمۡدُ لِلَّهِ رَبِّ ٱلۡعَٰلَمِينَ ﴿٤٥﴾

﴾45﴿ അങ്ങനെ, (ആ) അക്രമം പ്രവർത്തിച്ചവരുടെ മൂട് മുറിക്കപ്പെട്ടു (അവർ നിശ്ശേഷം നശിപ്പിക്കപ്പെട്ടു). ലോകരക്ഷിതാവായ അല്ലാഹുവിനത്രെ സ്തുതി (മുഴുവനും)!

---

﴾44﴿ فَلَمَّانَسُوا അങ്ങനെ (എന്നിട്ട്) അവർ മറന്നപ്പോൾ مَا യാതൊരു കാര്യം ذُكِّرُوا അവർ ഉത്ബോധിപ്പിക്ക(ഉപദേശിക്ക)പ്പെട്ടു بِهِ അതിനെപ്പറ്റി فَتَحْنَا നാം തുറന്നുകൊടുത്തു عَلَيْهِمْ അവർക്ക്, അവരിൽ أَبْوَابَ വാതിലു (മാർഗം)കൾ كُلِّشَيْءٍ എല്ലാ വസ്തുവിന്റെ(കാര്യത്തിന്റെ)യും حَتَّى അങ്ങനെ(ഇതുവരെ) إِذَافَرِحُوا അവർ സന്തോഷം കൊണ്ടപ്പോൾ, ആഹ്ളാദിച്ചപ്പോൾ بِمَاأُوتُوا അവർക്ക് നൽകപ്പെട്ടതിൽ, നൽകപ്പെട്ടതുകൊണ്ട് أَخَذْنَاهُمْ അവരെ നാം പിടിച്ചു (ശിക്ഷിച്ചു) بَغْتَةً പെട്ടെന്ന് فَإِذَاهُمْ അപ്പോൾ അവരതാ مُبْلِسُونَ നിരാശപ്പെട്ടവരാകുന്നു. ﴾45﴿ فَقُطِعَ അങ്ങിനെ മുറിക്ക(ഛേദിക്ക)പ്പെട്ടു دَابِرُ പിൻഭാഗം (മൂട്) الْقَوْمِ ജനങ്ങളുടെ الَّذِينَظَلَمُوا അക്രമം പ്രവർത്തിച്ചവരായ وَ الْحَمْدُ സ്തുതി (മുഴുവൻ) لِلَّهِ അല്ലാഹുവിനാണ് رَبِّ റബ്ബായ, രക്ഷിതാവായ الْعَالَمِينَ ലോകരുടെ

---

മുൻസമുദായങ്ങളുടെ ചരിത്രം ഓർമിപ്പിച്ചുകൊണ്ട് അത്പോലെ നിങ്ങളിലും സംഭവിക്കുന്നത് സൂക്ഷിക്കണമെന്ന് അവിശ്വാസികളെ അല്ലാഹു താക്കീത് ചെയ്കയാണ്. മുമ്പ് പല സമുദായങ്ങളിലേക്കും ഇതുപോലെ റസൂലുകളെ അയച്ചിട്ട് അവർ അവരെ

നിഷേധിക്കുകയും ധിക്കരിക്കുകയും ചെയ്തു. അപ്പോൾ, അവരുടെ ധിക്കാരം മാറ്റി അവർ വിനയവും പാകതയും, ഉള്ളവരായിത്തീരുവാൻ വേണ്ടി അല്ലാഹു ഓരോ തരത്തിലുള്ള പീഢനങ്ങളും ദുരിതങ്ങളും ഏർപ്പെടുത്തി. അപ്പോഴും അവർ നന്നായിത്തീരുകയല്ല ചെയ്തത്. സ്വഭാവം ദുഷിക്കുകയും ഹൃദയം കടുത്തുപോകുകയുമാണുണ്ടായത്. പിശാചിന്റെ ദുർമന്ത്രങ്ങൾക്ക് അവർ വിധേയരായി. തങ്ങൾ ചെയ്യുന്ന തോന്നിവാസങ്ങളെല്ലാം തങ്ങൾക്ക് ഭൂഷണമായി അവൻ അവർക്ക് തോന്നിപ്പിക്കുകയും ചെയ്തു. അപ്പോൾ, അല്ലാഹു അവർക്ക് ക്ഷേമൈശ്വര്യങ്ങളുടെയും സുഖസൗകര്യങ്ങളുടെയും മാർഗങ്ങൾ വേണ്ടത്ര തുറന്നുകൊടുത്തു. കഷ്ടതകൾ മാറി അനുഗ്രഹങ്ങളിൽ മുഴുകിയപ്പോൾ അവർ അല്ലാഹുവോട് നന്ദി കാണിച്ചുവോ? അതുമില്ല. മറിച്ച്, ദുരഭിമാനം നടിക്കുകയും ആഹ്ളാദം കൊള്ളുകയുമാണ് ചെയ്തത്. ചുരുക്കിപ്പറഞ്ഞാൽ, തിന്മ മുഖേനയുള്ള ആദ്യത്തെ പരീക്ഷണംകൊണ്ടും, നന്മ മുഖേനയുള്ള രണ്ടാമത്തെ പരീക്ഷണംകൊണ്ടും അവർ പാഠം പഠിച്ചിട്ടില്ല. അതിനാൽ അല്ലാഹു അവരിൽ ഓരോ തരത്തിലുള്ള ശിക്ഷകളെ ഏർപ്പെടുത്തി. അപ്പോഴാണവർ കണ്ണുതുറന്നത്. പക്ഷേ, ഫലമെന്ത്? അല്ലാഹു അവരുടെ അവശിഷ്ടംപോലും ബാക്കിയാകാതെ അവരെ നിശ്ശേഷം ഭൂമുഖത്തു നിന്ന് ഛേദിച്ചുകളഞ്ഞു. ഈ ചരിത്ര യാഥാർത്ഥ്യങ്ങൾ ഇവർക്കും പാഠമായിരിക്കട്ടെ എന്നു സാരം.

ധിക്കാരശീലരും തോന്നിയവാസികളുമായ ആളുകളെ ആപത്തുകളും കഷ്ടപ്പാടുകളും വഴി അല്ലാഹു പരീക്ഷണം നടത്താറുള്ളതുപോലെ, സുഖസൗകര്യങ്ങൾ മുഖേനയും പരീക്ഷണം നടത്തി നോക്കുമെന്നും, രണ്ടും അവരിൽ മാനസാന്തരം വരുത്തുന്നില്ലാത്ത പക്ഷം, അവർ അല്ലാഹുവിന്റെ കോപത്തിനും, പെട്ടെന്നുള്ള ശിക്ഷക്കും പാത്രമായിത്തീരുമെന്നും ഇതിൽ നിന്ന് മനസ്സിലാക്കാം. ലോക ചരിത്രം നോക്കുമ്പോൾ -വ്യക്തികളുടെ ചരിത്രത്തിലും സമുദായങ്ങളുടെ ചരിത്രത്തിലും തന്നെ- ഇതിനു ധാരാളം തെളിവുകളും കാണാം. സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം രണ്ടു തരം പരീക്ഷണങ്ങളും അവർ തങ്ങൾക്ക് ഗുണകരമയി കലാശിക്കുമാറ് ഉപയോഗപ്പെടുത്തുകയായിരിക്കും ചെയ്യുക. നബി ﷺ പറയുന്നു: 'സത്യവിശ്വാസിയുടെ കാര്യം ആശ്ചര്യം തന്നെ! അവന്റെ കാര്യമെല്ലാം അവനു ഗുണകരമായിത്തീരുന്നു. ഇത് സത്യവിശ്വാസിക്കല്ലാതെ മറ്റാർക്കുമില്ല. അതായത്; അവന് വല്ല സന്തോഷാവസ്ഥയും ബാധിച്ചാൽ അവൻ നന്ദി കാണിക്കുന്നു. അങ്ങനെ, അതവന് ഗുണമാകുന്നു. അവന് വല്ല ദുരിതാവസ്ഥയും ബാധിച്ചാൽ അവൻ ക്ഷമ കൈകൊള്ളുകയും ചെയ്യുന്നു. അപ്പോൾ അതും അവന് ഗുണമായിത്തീരുന്നു'. (മു)

മേൽപറഞ്ഞവിധം മുർസലുകളുടെ ദൗത്യവും പ്രബോധനങ്ങളും സത്യമായി പുലരുകയും, അവരുടെ വിജയവും, നിഷേധികളുടെ പരാജയവും സാക്ഷാൽക്കരിക്കപ്പെടുകയും ചെയ്തതിന്റെ പേരിൽ, അല്ലാഹുവിനെ സ്തുതിക്കേണ്ടതുണ്ടെന്ന് സത്യവിശ്വാസികളെ അനുസ്മരിപ്പിച്ചുകൊണ്ട് അല്ലാഹു അവനെത്തന്നെ സ്തുതിക്കുന്നതാണ് അവസാനത്തെ വാക്യം. (وَالْحَمْدُ لِلَّهِ رَبِّ الْعَالَمِينَ)

﴾46﴿ **നീ പറയുക: 'നിങ്ങൾ കണ്ടുവോ [പറഞ്ഞു തരുവിൻ]?** قُلْ أَرَءَيْتُمْ

إِنْ أَخَذَ ٱللَّهُ سَمْعَكُمْ وَأَبْصَـٰرَكُمْ وَخَتَمَ عَلَىٰ قُلُوبِكُم مَّنْ إِلَـٰهٌ غَيْرُ ٱللَّهِ يَأْتِيكُم بِهِ ۗ

**നിങ്ങളുടെ കേൾവിയും, കാഴ്ചകളും അല്ലാഹു എടുത്തുകളയുകയും, നിങ്ങളുടെ ഹൃദയങ്ങൾക്ക് അവൻ മുദ്ര വെക്കുകയും ചെയ്തുവെങ്കിൽ, അല്ലാഹു അല്ലാത്ത ഏതൊരു 'ഇലാഹാ'ണ് [ആരാധ്യനാണ്] നിങ്ങൾക്കത് കൊണ്ടുവന്നു തരുന്നത്?!'**

ٱنظُرْ كَيْفَ نُصَرِّفُ ٱلْـَٔايَـٰتِ ثُمَّ هُمْ يَصْدِفُونَ ﴿٤٦﴾

**നോക്കൂ: നാം അവർക്ക് 'ആയത്തു' [ലക്ഷ്യം]കൾ എങ്ങിനെ വിവിധ രൂപത്തിൽ വിവരിച്ചു കൊടുക്കുന്നുവെന്ന്! (എന്നിട്ടും) പിന്നെ, അവർ തിരിഞ്ഞു കളയുന്നു!**

قُلْ أَرَءَيْتَكُمْ إِنْ أَتَىٰكُمْ عَذَابُ ٱللَّهِ بَغْتَةً أَوْ جَهْرَةً هَلْ يُهْلَكُ إِلَّا ٱلْقَوْمُ ٱلظَّـٰلِمُونَ ﴿٤٧﴾

**《47》 നീ പറയുക: നിങ്ങൾ കണ്ടുവോ [പറഞ്ഞുതരിൻ]? പെട്ടെന്ന്, അല്ലെങ്കിൽ പ്രത്യക്ഷത്തിൽ [പരസ്യമായിത്തന്നെ] നിങ്ങൾക്ക് അല്ലാഹുവിന്റെ ശിക്ഷവരുന്നപക്ഷം, അക്രമികളായ ജനങ്ങളല്ലാതെ നശിപ്പിക്കപ്പെടുമോ?!'**

---

《46》 قُلْ നീ പറയുക أَرَأَيْتُمْ നിങ്ങൾ കണ്ടുവോ (പറയൂ) إِنْ أَخَذَ اللَّهُ അല്ലാഹു എടുത്തുവെങ്കിൽ سَمْعَكُمْ നിങ്ങളുടെ കേൾവിയെ وَأَبْصَارَكُمْ നിങ്ങളുടെ കാഴ്ചകളെയും وَخَتَمَ അവൻ മുദ്രവെക്കുകയും عَلَىٰ قُلُوبِكُمْ നിങ്ങളുടെ ഹൃദയങ്ങൾക്ക് مَنْ إِلَٰهٌ ആരൊരു (ഏതൊരു) ഇലാഹാണ് (ആരാധ്യനാണ്) غَيْرُ اللَّهِ അല്ലാഹു അല്ലാത്ത يَأْتِيكُمْ بِهِ നിങ്ങൾക്കത് കൊണ്ടു വന്നു തരുന്നത് انظُرْ നോക്കുക كَيْفَ എങ്ങിനെയാണ് نُصَرِّفُ നാം വിവിധ രൂപത്തിൽ വിവരിക്കുന്നു الْآيَاتِ ആയത്തു (ദൃഷ്ടാന്തം-ലക്ഷ്യം)കളെ ثُمَّ هُمْ പിന്നെ(യും) അവർ يَصْدِفُونَ തട്ടിത്തിരിയുന്നു, തിരിഞ്ഞുപോകുന്നു 《47》 قُلْ നീ പറയുക أَرَأَيْتَكُمْ നിങ്ങൾ കണ്ടുവോ إِنْ أَتَاكُمْ നിങ്ങൾക്ക് വന്നുവെങ്കിൽ عَذَابُ اللَّهِ അല്ലാഹുവിന്റെ ശിക്ഷ بَغْتَةً പെട്ടെന്ന് أَوْ جَهْرَةً അല്ലെങ്കിൽ പരസ്യമായി, പ്രത്യക്ഷത്തിൽ هَلْ يُهْلَكُ നശിപ്പിക്കപ്പെടുമോ إِلَّا الْقَوْمُ ജനത (ജനങ്ങൾ) അല്ലാതെ الظَّالِمُونَ അക്രമികളായ

അല്ലാഹു ചൂണ്ടിക്കാട്ടിയ ഈ രണ്ടു യാഥാർത്ഥ്യങ്ങളും ഒരു വിശദീകരണം കൂടാതെ എല്ലാവർക്കും അറിയാവുന്നതാണ്. എന്നിട്ടും പിന്നെയും അതൊന്നും വക വെക്കാതെ, നിങ്ങൾ അല്ലാഹു അല്ലാത്ത വസ്തുക്കളെ ആരാധിച്ചും വിളിച്ചു പ്രാർത്ഥിച്ചും വരുന്നത് എത്രമാത്രം അനാശാസ്യവും നിരർത്ഥവുമാണെന്ന് ആലോചിച്ചു നോക്കുക. ഇതൊന്നും നിങ്ങൾ മനസ്സിരുത്താത്തത് വലിയ ആശ്ചര്യം തന്നെ. എന്നിങ്ങിനെ മുശ്‌രിക്കുകളെ ഓർമിപ്പിക്കുവാൻ അല്ലാഹു നബി ﷺ യോട് കൽപിക്കുകയാണ്.

وَمَا نُرْسِلُ ٱلْمُرْسَلِينَ إِلَّا مُبَشِّرِينَ وَمُنذِرِينَ ۖ فَمَنْ ءَامَنَ وَأَصْلَحَ فَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٤٨﴾

**﴾48﴿ ദൂതന്മാരെ സന്തോഷവാർത്ത അറിയിക്കുന്നവരായും, താക്കീത് (അഥവാ മുന്നറിയിപ്പ്) നൽകുന്നവരായുമല്ലാതെ നാം അയക്കാറില്ല. എന്നിട്ട് ആർ വിശ്വസിക്കുകയും (കർമങ്ങൾ) നന്നാക്കിത്തീർക്കുകയും ചെയ്തുവോ, അവരുടെ മേൽ യാതൊരു ഭയവുമില്ല; അവർ വ്യസനിക്കുകയുമില്ല.**

وَٱلَّذِينَ كَذَّبُوا۟ بِـَٔايَـٰتِنَا يَمَسُّهُمُ ٱلْعَذَابُ بِمَا كَانُوا۟ يَفْسُقُونَ ﴿٤٩﴾

**﴾49﴿ നമ്മുടെ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കിയവരാകട്ടെ, അവർ തോന്നിയവാസം പ്രവർത്തിച്ചിരുന്നതു കൊണ്ട് അവരെ ശിക്ഷ ബാധിക്കുന്നതാണ്.**

---

﴾48﴿ وَمَانُرْسِلُ നാം അയച്ചിട്ടില്ല, അയക്കാറില്ല الْمُرْسَلِينَ മുർസലുകളെ إِلا مُبَشِّرِينَ സന്തോഷവാർത്ത അറിയിക്കുന്നവരായല്ലാതെ وَمُنْذِرِينَ താക്കീത് നൽകുന്നവരും, മുന്നറിയിപ്പുകാരും فَمَنْ آمَنَ എന്നാൽ (എന്നിട്ട്-അപ്പോൾ) ആർ വിശ്വസിച്ചുവോ وَأَصْلَحَ നന്നാക്കിത്തീർക്കുകയും, നന്നായിത്തീരുകയും فَلاخَوْفٌ എന്നാൽ ഒരു ഭയവുമില്ല عَلَيْهِمْ അവരുടെമേൽ وَلاهُمْ يَحْزَنُونَ അവർ വ്യസനിക്കുകയുമില്ല ﴾49﴿ وَالَّذِينَ كَذَّبُوا വ്യാജമാക്കിയവരാകട്ടെ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്ത(ലക്ഷ്യ)ങ്ങളെ يَمَسُّهُمُ അവരെ സ്പർശിക്കും, ബാധിക്കും الْعَذَابُ ശിക്ഷ بِمَا كَانُوا അവരായിരുന്നതുകൊണ്ട് (നിമിത്തം) يَفْسُقُونَ അവർ തോന്നിയവാസം പ്രവർത്തിക്കും.

---

എല്ലാവരെയും സത്യവിശ്വാസം സ്വീകരിപ്പിച്ചു സന്മാർഗികളാക്കിത്തീർക്കുക എന്ന ബാധ്യത അല്ലാഹുവിന്റെ റസൂലുകൾക്കില്ല. നല്ല കാര്യങ്ങൾ ഇന്നിന്നതാണെന്നും,

അതു സ്വീകരിച്ചാൽ ഇന്നിന്ന ഗുണങ്ങൾ ലഭിക്കുമെന്നുമുള്ള സന്തോഷവാർത്ത അറിയിക്കലും, ചീത്ത കാര്യങ്ങൾ ഇന്നിന്നവയാണെന്നും, അത് ഉപേക്ഷിക്കാത്ത പക്ഷം ഇന്നിന്ന ദോഷങ്ങൾ സംഭവിക്കുമെന്നും താക്കീത് നൽകലും എന്നിങ്ങനെ രണ്ടു കാര്യങ്ങളാണ് അവർക്ക് നിർവ്വഹിക്കാനുള്ളത്. അതിൽ അവരെ അനുസരിക്കുന്നവർക്ക് രക്ഷയുണ്ട്, അല്ലാത്തവർക്ക് ശിക്ഷയുമുണ്ടായിരിക്കും എന്ന് സാരം.

قُل لَّآ أَقُولُ لَكُمْ عِندِى خَزَآئِنُ ٱللَّهِ وَلَآ أَعْلَمُ ٱلْغَيْبَ وَلَآ أَقُولُ لَكُمْ إِنِّى مَلَكٌ ۖ إِنْ أَتَّبِعُ إِلَّا مَا يُوحَىٰٓ إِلَىَّ ۚ

﴾50﴿ **(നബിയേ) പറയുക: 'അല്ലാഹുവിന്റെ ഖജനാവുകൾ എന്റെ പക്കലുണ്ടെന്ന് നിങ്ങളോട് ഞാൻ പറയുന്നില്ല; ഞാൻ അദൃശ്യകാര്യം അറിയുകയുമില്ല; ഞാൻ ഒരു 'മലക്കാ'ണ് എന്നും നിങ്ങളോട് ഞാൻ പറയുന്നില്ല. എനിക്ക് 'വഹ്‌യ്' [ദിവ്യസന്ദേശം] നൽകപ്പെടുന്നതിനെയല്ലാതെ ഞാൻ പിൻപറ്റുന്നില്ല'.**

قُلْ هَلْ يَسْتَوِى ٱلْأَعْمَىٰ وَٱلْبَصِيرُ ۚ أَفَلَا تَتَفَكَّرُونَ ﴿٥٠﴾

**പറയുക: 'അന്ധനും, കാഴ്ചയുള്ളവനും സമമാകുമോ?! അപ്പോൾ, നിങ്ങൾ ചിന്തിച്ചുനോക്കുന്നില്ലേ?!'**

---

﴾50﴿ قُلْ നീ പറയുക لا أَقُولُ ഞാൻ പറയുന്നില്ല لَكُمْ നിങ്ങളോട് عِنْدِي എന്റെ പക്കലുണ്ട് (എന്ന്) خَزَائِنُ ഖജനാവുകൾ, സൂക്ഷിപ്പുകൾ اللَّهِ അല്ലാഹുവിന്റെ وَلاأَعْلَمُ ഞാൻ അറിയുകയുമില്ല الْغَيْبَ അദൃശ്യം, മറഞ്ഞത് وَلاأَقُولُ ഞാൻ പറയുന്നുമില്ല لَكُمْ നിങ്ങളോട് إِنِّي مَلَكٌ ഞാനൊരു മലക്കാണ് എന്ന് إِنْأَتَّبِعُ ഞാൻ പിൻപറ്റുന്നില്ല إِلا مَايُوحَى വഹ്‌യ് നൽകപ്പെടുന്നതിനെയല്ലാതെ إِلَيَّ എനിക്ക്, എന്നിലേക്ക് قُلْ നീ പറയുക هَلْيَسْتَوِي സമമാകുമോ, ശരിയായിരിക്കുമോ الأَعْمَى അന്ധൻ وَالْبَصِيرُ കാഴ്ചയുള്ളവനും أَفَلاتَتَفَكَّرُونَ അപ്പോൾ നിങ്ങൾ ചിന്തിക്കുന്നില്ലേ

---

നബി ﷺ തിരുമേനിയോട് ദൃഷ്ടാന്തങ്ങൾ കാണിച്ചുകൊടുക്കുവാൻ ആവശ്യപ്പെടുക, ഇതര മനുഷ്യരെപ്പോലെ നബി ﷺയും ഭക്ഷണപാനീയങ്ങൾ കഴിക്കുന്നതിനെയും അങ്ങാടിയിലൂടെ നടക്കുന്നതിനെയും സംബന്ധിച്ചും മറ്റും ആശ്ചര്യം പ്രകടിപ്പിക്കുക മുതലായവ അവിശ്വാസികളുടെ പതിവായിരുന്നു. അല്ലാഹുവിന്റെ റസൂലാകണമെങ്കിൽ അമാനുഷികമായ കഴിവുകളും അദൃശ്യജ്ഞാനവുമൊക്കെ വേണമെന്നാണവരുടെ ധാരണ. ഈ ധാരണ അടിയോടെ തെറ്റാണെന്ന് വ്യക്തമാക്കുവാൻ ഈ വചനം മുഖേന അല്ലാഹു നബി ﷺയോട് കൽപിക്കുന്നു. അല്ലാഹുവിന്റെ ഖജനാവു

കളൊന്നും എന്റെ അധീനത്തിലില്ല; നിങ്ങൾ ആവശ്യപ്പെടുന്നതൊക്കെ കാണിച്ചു തരത്തക്കവിധം ഒരു കഴിവും എനിക്കില്ല; അദൃശ്യകാര്യങ്ങളെക്കുറിച്ചുള്ള അറിവും എനിക്കില്ല; മനുഷ്യസഹജമായ മാർഗങ്ങളിൽകൂടി ലഭിക്കുന്ന അറിവുകൾ മാത്രമേ എനിക്കുള്ളൂ; അതിനപ്പുറമുള്ള വല്ല കാര്യവും അറിയണമെങ്കിൽ അത് അല്ലാഹുവിങ്കൽ നിന്ന് പ്രത്യേകം അറിവ് ലഭിക്കുക തന്നെവേണം; ഞാനൊരു മലക്കല്ല, മനുഷ്യൻ മാത്രമാണ്; മനുഷ്യ പ്രകൃതിക്കതീതമായ പ്രകൃതി വിശേഷങ്ങളൊന്നും എനിക്കില്ല; പക്ഷേ, എനിക്ക് അല്ലാഹുവിങ്കൽ നിന്ന് ദിവ്യസന്ദേശങ്ങൾ ലഭിച്ചുകൊണ്ടിരിക്കുന്നുണ്ട്; അതാണെന്റെ പ്രത്യേകത; അത് ഞാൻ പ്രബോധനം ചെയ്കയും ചെയ്യുന്നു; അത് അപ്പടി പിൻപറ്റുകയല്ലാതെ –അതിൽ വല്ല ഭേദഗതിയും വരുത്തുവാൻ– എനിക്ക് നിവൃത്തിയില്ല; അങ്ങിനെ ഞാൻ ചെയ്കയുമില്ല, എന്നൊക്കെയാണ് ഈ പ്രഖ്യാപനത്തിലടങ്ങിയിരിക്കുന്നത്.

അല്ലാഹുവിന്റെ സൃഷ്ടികളിൽ വെച്ച് വിശിഷ്ടരാണ് പ്രവാചകന്മാർ, പ്രവാചക സമൂഹത്തിൽവെച്ച് ഏറ്റവും വിശിഷ്ടനായ ആളാണ് നബി ﷺ തിരുമേനി. നബി ﷺ തിരുമേനിയെക്കുറിച്ചാണ് ഇതെല്ലാം അല്ലാഹു പറഞ്ഞത്. എന്നിട്ട് പിന്നെയും പ്രവാചകത്വ പദവിയുടെ എത്രയോ താഴേക്കിടയിൽ സ്ഥിതി ചെയ്യുന്ന ചില ആളുകളെക്കുറിച്ച് –അവർ എത്ര തന്നെ പുണ്യവാന്മാരായിരുന്നാലും– അവർക്ക് അസാധാരണമായ കഴിവുകളുണ്ടെന്നും, അവർക്ക് മറഞ്ഞ കാര്യങ്ങൾ അറിയാമെന്നും, അദൃശ്യമായ സ്വാധീനശക്തികളുണ്ടെന്നുമൊക്കെ പലരും ധരിച്ചും പ്രചരിപ്പിച്ചും വരുന്നു. ഇത് സംബന്ധിച്ച് ക്വുർആനിൽ വിശ്വസിക്കുന്ന ഒരു സത്യവിശ്വാസി എന്താണ് വിധികൽപിക്കേണ്ടതെന്ന് ആലോചിച്ചുനോക്കുക! യാതൊരു വ്യാഖ്യാനത്തിന്റെയും സഹായം കൂടാതെതന്നെ സ്വയം സ്പഷ്ടമായ ഈ ഒരൊറ്റ ക്വുർആൻ വചനം മുസ്‌ലിംകൾ മനസ്സിരുത്തിയിരുന്നുവെങ്കിൽ, ഇന്ന് സമുദായമദ്ധ്യെ പ്രചുരപ്രചാരം സിദ്ധിച്ചു കഴിഞ്ഞ ശിർക്കുപരമായ മിക്ക അന്ധവിശ്വാസങ്ങളും, ആ വിശ്വാസങ്ങളുടെ അടിസ്ഥാനത്തിൽ നിലവിലുള്ള എത്രയോ അനാചാരങ്ങളും സ്വയം ഇല്ലാതാകുമായിരുന്നു. പക്ഷേ, തുറന്ന ഹൃദയത്തോടുകൂടി സത്യം സ്വീകരിക്കുവാനും അല്ലാഹുവിന്റെയും റസൂലിന്റെയും വചനങ്ങളിൽ നിന്ന് സത്യാസത്യങ്ങൾ ഗ്രഹിക്കുവാനും സന്നദ്ധതയുള്ളവർക്കേ അതിന് ഭാഗ്യം ലഭിക്കുകയുള്ളൂ. അല്ലാത്തവർക്ക് എത്ര വേദാന്തം ഓതിക്കേൾപ്പിച്ചിട്ടും ഫലമുണ്ടാകുകയില്ല താനും. ഈ രണ്ട് തരക്കാരെയും കുറിച്ചു തന്നെയാണ് അല്ലാഹു ഈ വചനത്തിന്റെ അവസാനത്തിൽ പറയുന്നതും : ...قُلْ هَلْ يَسْتَوِي (പറയുക: അന്ധനും കാഴ്ചയുള്ളവനും സമമാകുമോ?; അപ്പോൾ നിങ്ങൾ ചിന്തിച്ചു നോക്കുന്നില്ലേ?!).

## വിഭാഗം – 6

**﴾51﴿ ഇത് [വഹ്‌യ് നൽകപ്പെടുന്നത്] മുഖേന നീ താക്കീത് നൽകുകയും ചെയ്യുക.** وَأَنذِرْ بِهِ

**തങ്ങളുടെ റബ്ബിങ്കലേക്ക് ഒരുമിച്ചു കൂട്ടപ്പെടുമെന്ന് ഭയപ്പെടുന്നവരെ;** ٱلَّذِينَ يَخَافُونَ أَن يُحْشَرُوٓا۟ إِلَىٰ رَبِّهِمْ

لَيْسَ لَهُم مِّن دُونِهِۦ وَلِيٌّ وَلَا شَفِيعٌ لَّعَلَّهُمْ يَتَّقُونَ ﴿٥١﴾

**അവർക്ക് അവനു പുറമെ ഒരു രക്ഷാധികാരി (അഥവാ കൈകാര്യ കർത്താവ്) ആകട്ടെ, ഒരു ശുപാർശ കനാകട്ടെ (ഉണ്ടായിരിക്കുക)യില്ല. അവർ സൂക്ഷിച്ചേക്കാം.**

﴾51﴿ وَأَنذِرْ നീ താക്കീത് ചെയ്യുക, മുന്നറിയിപ്പ് നൽകുകയും ചെയ്യുക بِهِ ഇത് മുഖേന, അതുകൊണ്ട് الَّذِينَ يَخَافُونَ ഭയപ്പെടുന്നവരെ أَن يُحْشَرُوا അവർ ഒരുമിച്ചു കൂട്ടപ്പെടുന്നതിനെ (കൂട്ടപ്പെടുമെന്ന്) إِلَىٰ رَبِّهِمْ തങ്ങളുടെ റബ്ബിങ്കലേക്ക് لَيْسَ لَهُمْ അവർക്ക് ഇല്ല, ഇല്ലാത്തവിധം مِن دُونِهِ അവനെകൂടാതെ, അവനു പുറമെ وَلِيٌّ ഒരു ബന്ധു (രക്ഷാകർത്താ)വും, സഹായിയും وَلَا شَفِيعٌ ഒരു ശുപാർശക്കാരനും ഇല്ല لَعَلَّهُمْ അവരായേക്കാം, ആകുവാൻ വേണ്ടി يَتَّقُونَ അവർ സൂക്ഷിക്കും.

അല്ലാഹുവിന്റെ മുമ്പിൽ തങ്ങളുടെ ചെയ്തികളെക്കുറിച്ച് ഉത്തരം പറയേണ്ടിവരുമെന്ന ബോധമില്ലാത്തവരെ താക്കീത് ചെയ്തതുകൊണ്ട് അവർ സൂക്ഷ്മത പാലിക്കുവാൻ തയ്യാറാകുകയില്ലല്ലോ. അതുകൊണ്ടാണ് പ്രസ്തുത ഭയപ്പാടുള്ളവരെ താക്കീത് ചെയ്യണമെന്ന് പറയുന്നത്.

وَلَا تَطْرُدِ ٱلَّذِينَ يَدْعُونَ رَبَّهُم بِٱلْغَدَوٰةِ وَٱلْعَشِيِّ يُرِيدُونَ وَجْهَهُۥ ۖ

**﴾52﴿ തങ്ങളുടെ റബ്ബിന്റെ പ്രീതിയെ ഉദ്ദേശിച്ചു കൊണ്ട് രാവിലെയും, വൈകുന്നേരവും [സദാ] അവനെ വിളിച്ചു (പ്രാർത്ഥിച്ചു)കൊണ്ടിരിക്കുന്നവരെ നീ ആട്ടിക്കളയരുത്.**

مَا عَلَيْكَ مِنْ حِسَابِهِم مِّن شَىْءٍ

**അവരുടെ വിചാരണയിൽ നിന്ന് ഒട്ടുംതന്നെ, നിന്റെ മേൽ (ബാധ്യത) ഇല്ല;**

﴾52﴿ وَلَا تَطْرُدِ നീ ആട്ടരുത്, ഓട്ടുകയും അരുത് الَّذِينَ يَدْعُونَ വിളിക്കുന്ന (പ്രാർത്ഥിക്കുന്ന)വരെ رَبَّهُمْ തങ്ങളുടെ റബ്ബിനെ بِالْغَدَاةِ രാവിലെ وَالْعَشِيِّ വൈകുന്നേരവും يُرِيدُونَ അവർ ഉദ്ദേശിച്ചുകൊണ്ട് وَجْهَهُ അവന്റെ മുഖത്തെ (പ്രീതിയെ) مَا عَلَيْكَ നിന്റെ മേൽ ഇല്ല مِنْ حِسَابِهِمْ അവരുടെ വിചാരണയിൽ നിന്ന് مِن شَيْءٍ ഒരു വസ്തുവും (ഒട്ടും)

وَمَا مِنْ حِسَابِكَ عَلَيْهِم مِّن شَيْءٍ فَتَطْرُدَهُمْ فَتَكُونَ مِنَ ٱلظَّٰلِمِينَ ﴿٥٢﴾

നിന്റെ വിചാരണയിൽ നിന്ന് ഒട്ടും തന്നെ അവരുടെ മേലും (ബാധ്യത) ഇല്ല. [എല്ലാവരെയും വിചാരണ നടത്തി തീരുമാനമെടുക്കുവാനുള്ള അധികാരം അല്ലാഹുവിനാണ്.] എന്നാൽ [അങ്ങിനെയുണ്ടെങ്കിൽ] നിനക്കവരെ ആട്ടിക്കളയാമായിരുന്നു; അപ്പോൾ, [ആട്ടിക്കളഞ്ഞാൽ] നീ അക്രമികളിൽ പെട്ടവനായിത്തീരുന്നതുമാണ്.

وَكَذَٰلِكَ فَتَنَّا بَعْضَهُم بِبَعْضٍ لِّيَقُولُوٓا۟ أَهَٰٓؤُلَآءِ مَنَّ ٱللَّهُ عَلَيْهِم مِّنۢ بَيْنِنَآ ۗ

《53》 അപ്രകാരം, അവരിൽ ചിലരെ ചിലരെക്കൊണ്ട് നാം പരീക്ഷണം ചെയ്തിരിക്കുന്നു; 'ഞങ്ങളുടെ ഇടയിൽ നിന്ന് ഇവർക്കാണോ അല്ലാഹു അനുഗ്രഹം നൽകിയത്?!' എന്ന് അവർ പറയുവാൻവേണ്ടി.

أَلَيْسَ ٱللَّهُ بِأَعْلَمَ بِٱلشَّٰكِرِينَ ﴿٥٣﴾

നന്ദി കാണിക്കുന്നവരെപ്പറ്റി അല്ലാഹു നല്ലവണ്ണം അറിയുന്നവനല്ലയോ?

---

وَمَامِنْ حِسَابِكَ നിന്റെ വിചാരണയിൽ നിന്നുമില്ല عَلَيْهِمْ അവരുടെ മേൽ (ബാധ്യത) مِنْ شَيْءٍ യാതൊന്നും فَتَطْرُدَهُمْ എന്നാൽ നീ (നിനക്ക്) അവരെ ആട്ടിക്കളയാമായിരുന്നു فَتَكُونَ അപ്പോൾ നീ ആയിത്തീരുന്നതുമാണ് مِنَ الظَّالِمِينَ അക്രമികളുടെ കൂട്ടത്തിൽ(പെട്ടവൻ) 《53》 وَكَذَٰلِكَ അപ്രകാരം فَتَنَّا നാം പരീക്ഷണം നടത്തിയിരിക്കുന്നു بَعْضَهُمْ അവരിൽ ചിലരെ بِبَعْضٍ ചിലരെക്കൊണ്ട് لِيَقُولُوا അവർ പറയുവാൻ വേണ്ടി أَهَٰؤُلَاءِ ഇക്കൂട്ടരോ مَنَّ اللَّهُ അല്ലാഹു ദയാ ദാക്ഷിണ്യം (അനുഗ്രഹം) ചെയ്തത് عَلَيْهِمْ അവരുടെ മേൽ مِنْ بَيْنِنَا നമ്മുടെ ഇടയിൽ നിന്ന് أَلَيْسَ اللَّهُ അല്ലാഹു അല്ലയോ بِأَعْلَمَ അധികം (നല്ലവണ്ണം) അറിയുന്നവൻ بِالشَّاكِرِينَ നന്ദി ചെയ്യു(കാണിക്കു)ന്നവരെപ്പറ്റി

وَإِذَا جَآءَكَ ٱلَّذِينَ يُؤْمِنُونَ بِـَٔايَـٰتِنَا فَقُلْ سَلَـٰمٌ عَلَيْكُمْ ۖ كَتَبَ رَبُّكُمْ عَلَىٰ نَفْسِهِ ٱلرَّحْمَةَ ۖ

﴾54﴿ നമ്മുടെ 'ആയത്തു' [ലക്ഷ്യം]കളിൽ വിശ്വസിക്കുന്നവർ നിന്റെ അടുക്കൽ വന്നാൽ, നീ (അവരോട്) പറയുക: 'നിങ്ങൾക്ക് സമാധാനശാന്തിയുണ്ടാവട്ടെ! നിങ്ങളുടെ റബ്ബ് തന്റെ സ്വന്തം പേരിൽ കാരുണ്യം (ഒരു ബാധ്യതയായി) നിശ്ചയിച്ചിരിക്കുന്നു;

أَنَّهُۥ مَنْ عَمِلَ مِنكُمْ سُوٓءًۢا بِجَهَـٰلَةٍ ثُمَّ تَابَ مِنۢ بَعْدِهِۦ وَأَصْلَحَ فَأَنَّهُۥ غَفُورٌ رَّحِيمٌ ﴿٥٤﴾

അതായത്, നിങ്ങളിൽ ആരെങ്കിലും വിഡ്ഢിത്തം നിമിത്തം വല്ല തിന്മയും പ്രവർത്തിച്ചു പിന്നീട് അതിന്റെ ശേഷം പശ്ചാത്തപിക്കുകയും, (കർമം) നന്നാക്കിത്തീർക്കുകയും ചെയ്താൽ, അപ്പോൾ, അവൻ വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നുവെന്ന്'.

وَكَذَٰلِكَ نُفَصِّلُ ٱلْـَٔايَـٰتِ

﴾55﴿ അപ്രകാരം നാം 'ആയത്തു' [ലക്ഷ്യം]കളെ വിശദീകരിച്ചു തരുന്നു;

وَلِتَسْتَبِينَ سَبِيلُ ٱلْمُجْرِمِينَ ﴿٥٥﴾

കുറ്റവാളികളുടെ മാർഗം വ്യക്തമായിക്കാണുവാൻ വേണ്ടിയും (കൂടി) ആകുന്നു (അത്).

---

﴾54﴿ وَإِذَا جَاءَكَ നിന്റെ അടുക്കൽ വന്നാൽ الَّذِينَ يُؤْمِنُونَ വിശ്വസിക്കുന്നവർ بِآيَاتِنَا നമ്മുടെ ആയത്തുകളിൽ فَقُلْ അപ്പോൾ നീ പറയുക سَلَامٌ സമാധാനം, ശാന്തി, രക്ഷ عَلَيْكُمْ നിങ്ങളുടെ മേൽ (ഉണ്ട്-ഉണ്ടാവട്ടെ) كَتَبَ رَبُّكُمْ നിങ്ങളുടെ റബ്ബ് രേഖപ്പെടുത്തി (നിശ്ചയിച്ചു നിയമിച്ചു)യിരിക്കുന്നു عَلَىٰ نَفْسِهِ തന്റെ സ്വന്തം പേരിൽ الرَّحْمَةَ കാരുണ്യത്തെ أَنَّهُ مَنْ عَمِلَ അതായത് ആർ പ്രവർത്തിച്ചുവോ مِنكُمْ നിങ്ങളിൽ നിന്ന് سُوءًا വല്ല തിന്മയും (ചീത്തയും) بِجَهَالَةٍ വിഡ്ഢിത്തം നമിത്തം, അജ്ഞത (അവിവേകം) കൊണ്ട് ثُمَّ تَابَ പിന്നെ അവൻ പശ്ചാത്തപിച്ചു, മടങ്ങി مِن بَعْدِهِ അതിനു ശേഷം

وَأَصْلَحَ നന്നാക്കിത്തീർക്കുകയും (നന്നാവുകയും)ചെയ്തു فَأَنَّهُۥ غَفُورٌ എന്നാലവൻ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ് ﴾55﴿ وَكَذَٰلِكَ അപ്രകാരം نُفَصِّلُ നാം വിശദീകരിക്കുന്നു الْآيَاتِ ആയത്തുകളെ (ലക്ഷ്യങ്ങളെ, ദൃഷ്ടാന്തങ്ങളെ) وَلِتَسْتَبِينَ വ്യക്തമായിക്കാണുവാൻ (സ്പഷ്ടമായിത്തീരുവാൻ)വേണ്ടിയും سَبِيلُ മാർഗം, വഴി الْمُجْرِمِينَ കുറ്റവാളികളുടെ

---

ക്വുറൈശീ പ്രമാണികളായ ചിലർ നബി ﷺയുടെ അടുക്കൽ വരികയുണ്ടായി. ആ സന്ദർഭത്തിൽ തിരുമേനിയുടെ അടുക്കൽ സ്വുഹൈബ്, അമ്മാർ, ബിലാൽ, ഖബ്ബാബ് (റ) എന്നിങ്ങനെ പാവപ്പെട്ടവരും സാധുക്കളുമായ ഏതാനും സ്വഹാബികൾ ഉണ്ടായിരുന്നു. ആ പ്രമാണികൾ നബി ﷺയോട് പറഞ്ഞു: 'മുഹമ്മദേ, നിന്റെ ജനങ്ങളിൽ നിന്ന് ഈ ആളുകളെക്കൊണ്ട് നീ തൃപ്തിപ്പെട്ടിരിക്കയാണോ? ഞങ്ങളുടെ ഇടയിൽ ഇവർക്കാണോ അല്ലാഹുവിന്റെ അനുഗ്രഹം ലഭിച്ചിരിക്കുന്നത്? (ഇവർ മുമ്പന്മാരായിക്കൊണ്ട്) ഞങ്ങൾ ഇവരുടെ പിന്നാലെയായിത്തീരുകയോ? ഇക്കൂട്ടരെ നിങ്ങളുടെ കൂട്ടത്തിൽ നിന്ന് ആട്ടിവിടുക. ഇവരെ ആട്ടിക്കളഞ്ഞാൽ ഞങ്ങൾ നിന്നെ പിൻപറ്റാം. ഇമാം അഹ്മദ്, ഇബ്നുജരീർ, ഇബ്നു അബീഹാതിം (റ) മുതലായവർ ഉദ്ധരിച്ച ഈ സംഭവവും, ഏതാണ്ട് ഇതേ പ്രകാരം വേറെ ചില രിവായത്തുകളിൽ ഉദ്ധരിക്കപ്പെട്ടിട്ടുള്ള സംഭവങ്ങളുമാണ് ഈ വചനങ്ങൾ അവതരിച്ച സന്ദർഭമെന്ന് മനസ്സിലാകുന്നു.

അല്ലാഹുവിന്റെ ആരാധനയിലും പ്രാർത്ഥനയിലും സമയം ചിലവഴിച്ചു വരുന്ന നിഷ്കളങ്കരായ മനുഷ്യരെ–അവർ എത്ര പാവങ്ങളായിക്കൊള്ളട്ടെ–ഒരിക്കലും മാറ്റി നിറുത്തിക്കൂടാ. അവരോടുള്ള ബന്ധവും സമ്പർക്കവും തുടരുക തന്നെ വേണം. അവരുടെ ഗുണദോഷങ്ങളെപ്പറ്റി ഒരു വിചാരണ നടത്തി തീരുമാനമെടുക്കേണ്ടുന്ന ബാധ്യത അല്ലാഹുവിന് മാത്രമാണുള്ളത്. എന്നിരിക്കെ, അവർ താണവരും സാധുക്കളുമാണെന്നുവെച്ച് ആട്ടിക്കളയുന്നത് തികച്ചും അക്രമവും അനീതിയുമാണ്. സത്യം സ്വീകരിക്കുവാൻ ആദ്യമായി മുമ്പോട്ടു വരുക സാധുക്കളും പാവപ്പെട്ടവരുമാകുന്നതും, പ്രമാണി വർഗവും ഉന്നതവിഭാഗവും അതിന്റെ പിന്നോക്കം നിൽക്കുന്നതുമൊക്കെ അല്ലാഹു ചെയ്യുന്ന ചില പരീക്ഷണങ്ങളാകുന്നു. ഈ പരീക്ഷണ വേളയിൽ 'ഇവരാണോ അനുഗൃഹീതരും നല്ലവരും? ഞങ്ങളല്ലേ അതിനു അർഹരായവർ?' എന്നൊക്കെ ഉന്നതവർഗം പറയലും പുച്ഛിക്കലും പണ്ടേ പതിവുള്ളതാണ്. അതാണ് ഇവിടെയും കാണുന്നത്. ആ പാവങ്ങളെപ്പോലെ അല്ലാഹുവിന്റെ ലക്ഷ്യങ്ങളിലും സന്ദേശങ്ങളിലും വിശ്വസിക്കുവാൻ മുന്നോട്ടു വരുന്നവർ ആരായാലും വേണ്ടില്ല, അവരെ അഭിവാദ്യം ചെയ്തു സ്വീകരിക്കുക തന്നെ വേണം. അവർക്ക് അല്ലാഹുവിന്റെ കാരുണ്യവും ദയാദാക്ഷിണ്യവും ലഭിക്കുമെന്നും, അറിവില്ലായ്മമൂലം അവർ ചെയ്തുപോയ തിന്മകളെപ്പറ്റി ഖേദിച്ചു മടങ്ങി നന്നായിത്തീർന്നാൽ അല്ലാഹു പൊറുത്തുകൊടുക്കുമെന്നും അവർക്ക് സന്തോഷമറിയിക്കുകയും ചെയ്യണം. എന്നൊക്കെയാണ് ഈ വചനങ്ങളിൽ പ്രസ്താവിച്ചതിന്റെ താൽപര്യം.

പ്രവാചകന്മാരുടെ പ്രബോധനങ്ങളിൽ വിശ്വസിക്കുന്നവരുടെ കൂട്ടത്തിൽ മുമ്പന്മാർ എല്ലാ കാലത്തും സാധുക്കളായ ആളുകൾ തന്നെയായിരിക്കും. നൂഹ് നബി(അ)യുടെ സമുദായത്തിലെ പ്രമാണി വർഗം അദ്ദേഹത്തോട്: 'ഞങ്ങളിലുള്ള അധമന്മാരല്ലാതെ നിന്നെ പിൻപറ്റിയതായി ഞങ്ങൾ കാണുന്നില്ല. അതും അധികമൊന്നും ആലോചി ക്കാതെയാണ് താനും' എന്ന് പറഞ്ഞിരുന്നതായി സൂറ: ഹൂദ് 27 ൽ കാണാം. നബി ﷺ തിരുമേനിയിൽ ആദ്യമാദ്യം വിശ്വസിച്ചവരും ദരിദ്രന്മാർ, സ്ത്രീകൾ, അടിമകൾ മുതലായ ദുർബ്ബല വിഭാഗ ങ്ങളായിരുന്നു. റോമാ ചക്രവർത്തിയായ ഹിറക്ലിയൂസിനെ ഇസ്‌ലാമിലേക്ക് ക്ഷണിച്ചുകൊണ്ട് നബി ﷺ കത്തയച്ചപ്പോൾ, അന്ന് ശാമിലുണ്ടായി രുന്ന അബൂസുഫ്‌യാൻ(റ)നെ വിളിപ്പിച്ചു അദ്ദേഹം നബി ﷺയെക്കുറിച്ച് ഒരന്വേഷണം നടത്തിയ കഥ പ്രസിദ്ധമാണ്. സംഭാഷണ മദ്ധ്യേ നബി ﷺയെ പിൻപറ്റിയവർ ദുർബ്ബല വിഭാഗമാണെന്ന് ഒരു ചോദ്യത്തിന് ഉത്തരമായി അബൂസുഫ്‌യാൻ (റ) അറിയിച്ചു. അപ്പോൾ ഹിറക്ലിയൂസ് പറഞ്ഞു: 'അങ്ങിനെത്തന്നെയാണുണ്ടാവുക. റസൂലുകളെ പിൻപറ്റുന്നവർ ദുർബ്ബലന്മാരായിരിക്കും'. ഏതൊരു നല്ല സംരംഭത്തിലും ആദ്യം മുമ്പോട്ട് വരുന്നത് കേവലം സാധാരണക്കാരും, താഴേക്കിടക്കാരായി ഗണിക്കപ്പെടുന്നവരുമായി രിക്കുമെന്നുള്ളത് ഒരു ചരിത്ര വസ്തുതയാണ്.

കാരുണ്യം തന്റെ ബാധ്യതയായി നിങ്ങളുടെ റബ്ബ് നിശ്ചയിച്ചുവെച്ചിരിക്കുന്നു (كَتَبَ رَبُّكُمْ عَلَىٰ نَفْسِهِ الرَّحْمَةَ) എന്നുള്ള വാക്യം സത്യവിശ്വാസികളെ സംബന്ധിച്ചിട ത്തോളം അതിമഹത്തായ ഒരു സന്തോഷവാർത്തയും അത്യധികം ആശാവഹമായ ഒരു വാഗ്ദാനവുമാകുന്നു. കഴിഞ്ഞ 12-ാം വചനത്തിലും ഇക്കാര്യം അല്ലാഹു ഉണർത്തു കയുണ്ടായി. അവന്റെ കാരുണ്യം അവന്റ കോപത്തെ കവച്ചുവെച്ചിരിക്കുന്നുവെന്ന് ഹദീഥിൽ വന്നിട്ടുള്ളത് നാം അവിടെ ഉദ്ധരിക്കുകയും ചെയ്തു. മറ്റൊരു ഹദീഥിൽ നബി ﷺ പറഞ്ഞതിന്റെ സാരം ഇങ്ങിനെയാണ്: 'അല്ലാഹുവിന്റെ കാരുണ്യത്തിന്റെ നൂറിൽ ഒരു ഭാഗം മാത്രമാണ് മനുഷ്യരടക്കമുള്ള എല്ലാ ജീവികളിലുമായി അവൻ (ഇ ഹത്തിൽ) നൽകിയിരിക്കുന്നത്. എല്ലാവരും പരസ്പരം കരുണയും ദയയും കാണി ക്കുന്നതും, ദുഷ്ടജന്തുക്കൾ അവയുടെ കുട്ടികളോട് ദയ കാണിക്കുന്നതുമെല്ലാം അത് മൂലമാകുന്നു. ബാക്കി തൊണ്ണൂറ്റി ഒമ്പത് ഭാഗവും തന്റെ അടിയാന്മാർക്കിടയിൽ കരുണ ചെയ്‌വാനായി അവൻ ക്വിയാമത്തു നാളിലേക്ക് വെച്ചിരിക്കുകയാണ്' (ബു; മു). സൂഃഅഅ്റാഫ് 156 ൽ അല്ലാഹു പറയുന്നു: وَرَحْمَتِي وَسِعَتْ كُلَّ شَيْءٍ (എന്റെ കാരുണ്യം എല്ലാ വസ്തുക്കൾക്കും വിശാലമായിരിക്കുന്നു) അവന്റെ കാരുണ്യത്തിന് ഇഹത്തിലും പരത്തിലും പാത്രമാകുന്ന സൽഭാഗ്യവാന്മാരിൽ അവൻ നമ്മെയെല്ലാം ഉൾപ്പെടുത്ത ട്ടെ. ആമീൻ.

വിഡ്ഢിത്തം നിമിത്തം തിന്മ പ്രവർത്തിക്കുക (عمل سوءا بجهالة) എന്ന് പറഞ്ഞ തിന്റെ ഉദ്ദേശ്യത്തെക്കുറിച്ച് സൂഃ നിസാഉ് 17-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവ രിച്ചു കഴിഞ്ഞിട്ടുണ്ട്. ഇങ്ങിനെയെല്ലാം കാര്യങ്ങൾ അല്ലാഹു വിസ്തരിച്ചു വിവരിച്ചുത രുന്നത് സത്യയാഥാർത്ഥ്യങ്ങൾ വ്യക്തമായി മനസ്സിലാക്കുവാനും, ദുർമാർഗം ഇന്നതാ ണെന്ന് ശരിക്ക് ഉരുത്തിരിയുവാനും വേണ്ടിയാണെന്നത്രെ അവസാനത്തെ വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്.

## വിഭാഗം - 7

قُلْ إِنِّي نُهِيتُ أَنْ أَعْبُدَ ٱلَّذِينَ تَدْعُونَ مِن دُونِ ٱللَّهِ

《56》 നീ പറയുക: 'അല്ലാഹുവിന് പുറമെ നിങ്ങൾ വിളി(ച്ചു പ്രാർത്ഥി) ക്കുന്നവരെ ഞാൻ ആരാധിക്കുന്നത് നിശ്ചയമായും എന്നോട് വിരോധിക്കപ്പെട്ടിരിക്കുന്നു'.

قُل لَّآ أَتَّبِعُ أَهْوَآءَكُمْ ۙ قَدْ ضَلَلْتُ إِذًا وَمَآ أَنَا۠ مِنَ ٱلْمُهْتَدِينَ ﴿٥٦﴾

നീ പറയുക: 'നിങ്ങളുടെ ഇച്ഛകളെ ഞാൻ പിൻപറ്റുകയില്ല; (അങ്ങിനെ ചെയ്താൽ) അന്നേരം, ഞാൻ തീർച്ചയായും വഴിപിഴച്ചു; ഞാൻ സന്മാർഗം പ്രാപിച്ചവരിൽപെട്ടവനല്ലതാനും'.

قُلْ إِنِّي عَلَىٰ بَيِّنَةٍ مِّن رَّبِّي وَكَذَّبْتُم بِهِۦ ۚ مَا عِندِي مَا تَسْتَعْجِلُونَ بِهِۦٓ ۚ إِنِ ٱلْحُكْمُ إِلَّا لِلَّهِ ۖ

《57》 നീ പറയുക: നിശ്ചയമായും ഞാൻ, എന്റെ റബ്ബിങ്കൽ നിന്നുള്ള വ്യക്തമായ തെളിവോടെയാണുള്ളത്; നിങ്ങൾ അതിനെ വ്യാജമാക്കുകയും ചെയ്തിരിക്കയാണ്. നിങ്ങൾ യാതൊന്നിനു ധൃതി കൂട്ടിക്കൊണ്ടിരിക്കുന്നുവോ അത് എന്റെ പക്കൽ ഇല്ല. വിധി(യുടെ അധികാരം) അല്ലാഹുവിനല്ലാതെ(ആർക്കും) ഇല്ല.

---

《56》 قُلْ നീ പറയുക إِنِّي نُهِيتُ നിശ്ചയമായും ഞാൻ വിരോധിക്കപ്പെട്ടിരിക്കുന്നു أَنْ أَعْبُدَ ഞാൻ ആരാധിക്കുന്നത് الَّذِينَ تَدْعُونَ നിങ്ങൾ വിളിക്കുന്ന (പ്രാർത്ഥിക്കുന്ന)വരെ مِن دُونِ اللَّهِ അല്ലാഹുവിനു പുറമെ, അല്ലാഹുവിനെ കൂടാതെ قُلْ നീ പറയുക لَا أَتَّبِعُ ഞാൻ പിൻപറ്റുകയില്ല أَهْوَاءَكُمْ നിങ്ങളുടെ ഇച്ഛകളെ قَدْ ضَلَلْتُ തീർച്ചയായും ഞാൻ വഴി പിഴച്ചു إِذًا അന്നേരം, അപ്പോൾ, എന്നാൽ وَمَا أَنَا ഞാൻ അല്ലതാനും مِنَ الْمُهْتَدِينَ സന്മാർഗം പ്രാപിച്ചവരിൽ(പെട്ടവൻ). 《57》 قُلْ إِنِّي നീ പറയുക നിശ്ചയമായും ഞാൻ عَلَىٰ بَيِّنَةٍ തെളിവോടെയാണ്, തെളിവുപ്രകാരമാണ് مِّن رَّبِّي എന്റെ റബ്ബിങ്കൽ നിന്നുള്ള وَكَذَّبْتُم നിങ്ങൾ വ്യാജമാക്കുകയും ചെയ്തിരിക്കുന്നു بِهِ അതിനെ, അവനെ مَا عِندِي എന്റെ പക്കലില്ല مَا യാതൊരു കാര്യം تَسْتَعْجِلُونَ നിങ്ങൾ ധൃതികൂട്ടുന്നു بِهِ അതിന്, അതിനെപ്പറ്റി إِنِ الْحُكْمُ വിധി (അധികാരം) ഇല്ല, അല്ല إِلَّا لِلَّهِ അല്ലാഹുവിനല്ലാതെ

| | |
|---|---|
| يَقُصُّ ٱلْحَقَّ ۖ وَهُوَ خَيْرُ ٱلْفَٰصِلِينَ ﴿٥٧﴾ | അവൻ യഥാർത്ഥത്തെ കഥനം ചെയ്തു(വിവരിച്ചു)തരുന്നു; അവൻ തീർപ്പു കൽപിക്കുന്നവരിൽവെച്ചു ഉത്തമനുമത്രെ. |
| قُل لَّوْ أَنَّ عِندِى مَا تَسْتَعْجِلُونَ بِهِۦ لَقُضِىَ ٱلْأَمْرُ بَيْنِى وَبَيْنَكُمْ ۗ | ﴾58﴿ നീ പറയുക: നിങ്ങൾ ധൃതി കൂട്ടിക്കൊണ്ടിരിക്കുന്ന കാര്യം എന്റെ പക്കൽ ഉണ്ടെന്നു വരികിൽ, എനിക്കും നിങ്ങൾക്കുമിടയിൽ കാര്യം തീരുമാനിക്കപ്പെടുക തന്നെ ചെയ്തിരുന്നു'. |
| وَٱللَّهُ أَعْلَمُ بِٱلظَّٰلِمِينَ ﴿٥٨﴾ | അല്ലാഹുവാകട്ടെ, അക്രമികളെപ്പറ്റി നല്ലവണ്ണം അറിയുന്നവനാകുന്നു.' |
| ۞ وَعِندَهُۥ مَفَاتِحُ ٱلْغَيْبِ لَا يَعْلَمُهَآ إِلَّا هُوَ ۚ | ﴾59﴿ അവന്റെ [അല്ലാഹുവിന്റെ] പക്കലാണ് അദൃശ്യകാര്യത്തിന്റെ താക്കോലുകൾ; അവനല്ലാതെ അവയെക്കുറിച്ച് അറിയുകയില്ല. |
| وَيَعْلَمُ مَا فِى ٱلْبَرِّ وَٱلْبَحْرِ ۚ | കരയിലും കടലിലുമുള്ളത് ഒക്കെയും അവൻ അറിയുന്നു. |
| وَمَا تَسْقُطُ مِن وَرَقَةٍ إِلَّا يَعْلَمُهَا | ഒരു ഇലയുംതന്നെ, അതവൻ അറിയാതെ(കൊഴിഞ്ഞു)വീഴുന്നതല്ല; |

---

يَقُصُّ അവൻ കഥനം ചെയ്യുന്നു, വിവരിച്ചുതരുന്നു اَلْحَقَّ യഥാർത്ഥത്തെ, സത്യത്തെ وَهُوَ അവൻ خَيْرُ الْفَاصِلِينَ തീർപ്പുണ്ടാക്കുന്ന (തീർപ്പു കൽപിക്കുന്ന)വരിൽ ഉത്തമനാണ് ﴾58﴿ قُلْ നീ പറയുക لَوْ أَنَّ عِنْدِي എന്റെ പക്കലുണ്ടായിരുന്നെങ്കിൽ مَا تَسْتَعْجِلُونَ بِهِ നിങ്ങൾ ധൃതികൂട്ടുന്ന കാര്യം لَقُضِيَ തീരുമാനിക്കപ്പെടുകതന്നെ ചെയ്തിരുന്നു الْأَمْرُ കാര്യം بَيْنِي എന്റെ ഇടയിൽ وَبَيْنَكُمْ നിങ്ങളുടെ ഇടയിലും وَاللهُ أَعْلَمُ അല്ലാഹു ഏറ്റം (നല്ലവണ്ണം) അറിയുന്നവനാണ് بِالظَّالِمِينَ അക്രമികളെപ്പറ്റി ﴾59﴿ وَعِنْدَهُ അവന്റെ പക്കലാണ് مَفَاتِحُ താക്കോലുകൾ الْغَيْبِ അദൃശ്യ(കാര്യ)ത്തിന്റെ لَا يَعْلَمُهَا അവയെ അറിയുകയില്ല إِلَّا هُوَ അവനല്ലാതെ وَيَعْلَمُ അവൻ അറിയുകയും ചെയ്യുന്നു مَا فِي الْبَرِّ കരയിലുള്ളത് وَالْبَحْرِ കടലിലും, സമുദ്രത്തിലും وَمَا تَسْقُطُ വീഴുന്നില്ല مِنْ وَرَقَةٍ ഒരു ഇലയും, ഇലയായുള്ളത് (ഒന്നും) إِلَّا يَعْلَمُهَا അതിനെ അവൻ അറിയാതെ

وَلَا حَبَّةٍ فِى ظُلُمَـٰتِ ٱلْأَرْضِ وَلَا رَطْبٍ وَلَا يَابِسٍ إِلَّا فِى كِتَـٰبٍ مُّبِينٍ ﴿٥٩﴾

**ഭൂമിയുടെ അന്ധകാരങ്ങളിലുള്ള ഒരു ധാന്യമണിയാകട്ടെ, ഒരു (ഈറ മുള്ള) പച്ച വസ്തുവാകട്ടെ, ഉണങ്ങി യതാകട്ടെ, സ്പഷ്ടമായ ഒരു ഗ്രന്ഥ ത്തിൽ (രേഖപ്പെടുത്തപ്പെട്ടിട്ട്) ഇല്ലാതെ യില്ല.**

---

وَلاحَبَّةٍ ഒരു ധാന്യവും (മണിയും) ഇല്ല فِيظُلُمَاتِ അന്ധകാരങ്ങളിലുള്ള (ഇരുട്ടിലു ള്ള) الأَرْضِ ഭൂമിയുടെ وَلا رَطْبٍ ഒരു പച്ച (ഈറമായത്-നനവുള്ളത്)യും ഇല്ല وَلا يَابِسٍ ഉണങ്ങിയതുമില്ല إِلافِي كِتَابٍ ഒരു ഗ്രന്ഥത്തിൽ (രേഖയിൽ) ഇല്ലാതെ مُبِينٍ സ്പഷ്ട മായ, വ്യക്തമായ

---

'അല്ലാഹുവേ, (മുഹമ്മദ് പറയുന്ന) ഇതാണ് നിന്റെ പക്കൽ നിന്നുള്ള യഥാർത്ഥ മെങ്കിൽ നീ ഞങ്ങളുടെ മേൽ ആകാശത്തു നിന്നും ഒരു കല്ലുമഴ പെയ്യിപ്പിച്ചേക്കുക! അല്ലെങ്കിൽ വേദനയേറിയ വല്ല ശിക്ഷയും ഞങ്ങൾക്ക് തന്നേക്കുക!' എന്ന് മുശ്രിക്കു കൾ പറഞ്ഞിരുന്നതായി സൂ: അൻഫാൽ 32 ൽ അല്ലാഹു ഉദ്ധരിക്കുന്നുണ്ട്. അതുപോ ലെ, മുഹമ്മദ് പറയുന്നതൊക്കെ നേരാണെങ്കിൽ അതിനെ നിഷേധിക്കുന്ന ഞങ്ങൾക്ക് എന്തുകൊണ്ട് ശിക്ഷയൊന്നും അനുഭവപ്പെടുന്നില്ല? എന്നും മറ്റും പരിഹാസപൂർവ്വം അവർ പറയാറുണ്ടായിരുന്നു. അതിനെ സൂചിപ്പിച്ചുകൊണ്ടാണ് مَا تَسْتَعْجِلُونَ بِهِ (നി ങ്ങൾ ധൃതികൂട്ടുന്ന കാര്യം) എന്നു പറഞ്ഞിരിക്കുന്നത്.

അവിശ്വാസികളോട് പറയുവാനായി ഈ വചനങ്ങളിൽ അല്ലാഹു നബി ﷺ യോട് കൽപിച്ചതിന്റെ ചുരുക്കം ഇതാണ്: നിങ്ങളുടെ ആരാധ്യ ദൈവങ്ങളെ ആരാധിക്കു വാനോ വിളിച്ചു പ്രാർത്ഥിക്കുവാനോ, നിങ്ങളുടെ തന്നിഷ്ടങ്ങളും തോന്നിയവാസങ്ങളും അനുകരിക്കുവാനോ ഞാൻ തയ്യാറില്ല. അതിന് എനിക്ക് നിവൃത്തിയുമില്ല. അങ്ങനെ ചെയ്താൽ, നിങ്ങളെപ്പോലെ ഞാനും പിഴച്ചുപോകും. എനിക്കാണെങ്കിൽ, അല്ലാഹു വിങ്കൽ നിന്നുള്ള വ്യക്തമായ തെളിവുകൾ എന്റെ മുമ്പിലുണ്ട്. അത് നിഷേധിക്കുക എനിക്ക് സാധ്യമല്ല. നിങ്ങൾ അവയെല്ലാം വ്യാജമാക്കിത്തള്ളുകയാണ് ചെയ്യുന്നത്. അതാണ് നിങ്ങൾക്ക് പിണഞ്ഞ ആപത്തും. അങ്ങിനെയാണെങ്കിൽ ഞങ്ങൾക്ക് എന്തു കൊണ്ട് ശിക്ഷവരുന്നില്ല എന്നുള്ള നിങ്ങളുടെ ധൃതികൂട്ടലിനെപ്പറ്റി എനിക്ക് പറയുവാ നുള്ളത് ഇതാണ്: അക്കാര്യം എന്റെ അധീനത്തിലോ അധികാരത്തിലോ പെട്ടതല്ല. അതിലൊക്കെ തീരുമാനം എടുക്കുവാനുള്ള അവകാശം അല്ലാഹുവിനാണ്. വേണ്ടതു പോലെ അവനത് കൈകാര്യം ചെയ്തുകൊള്ളും. അത് എന്റെ അധീനത്തിലാണുള്ള തെങ്കിൽ നാം തമ്മിലുള്ള വഴക്കും ഭിന്നിപ്പും നേരത്തെത്തന്നെ അവസാനിക്കുമായിരു ന്നുവല്ലോ. ഏതായാലും നമ്മിൽ ആരാണ് അക്രമികളെന്ന് അല്ലാഹുവിന് ശരിക്കും അറിയാം. അതുകൊണ്ട് പ്രശ്നത്തിനുള്ള പരിഹാരം അവൻ ഉണ്ടാക്കാതിരിക്കുകയി ല്ല. അത് എപ്പോഴാണ്, എങ്ങിനെയാണ് എന്നൊക്കെ അവനേ അറിയൂ. അദൃശ്യജ്ഞാനം അവനു മാത്രമേയുള്ളൂ. ഈ ഭൂമിയിൽ നടക്കുന്ന ഏതൊരു നിസ്സാര കാര്യവും-അ

തെത്ര നിഗൂഢവും രഹസ്യവുമായാലും ശരി-അവൻ അറിഞ്ഞുകൊണ്ടിരിക്കുന്നു. ഏതൊരു കാര്യമാകട്ടെ, ഏതൊരു വസ്തുവാകട്ടെ, അവന്റെ അറിവിൽ പെടാത്തതും, അവൻ രേഖപ്പെടുത്തിവെക്കാത്തതുമില്ലതന്നെ.

وَهُوَ ٱلَّذِى يَتَوَفَّىٰكُم بِٱلَّيْلِ وَيَعْلَمُ مَا جَرَحْتُم بِٱلنَّهَارِ ثُمَّ يَبْعَثُكُمْ فِيهِ لِيُقْضَىٰٓ أَجَلٌ مُّسَمًّى ۖ

**《60》 അവനത്രെ, രാത്രിയിൽ നിങ്ങളെ (ഉറക്കിൽ) പിടിച്ചെടുക്കുന്നവൻ, പകലിൽ നിങ്ങൾ പ്രവർത്തിച്ചത് അവൻ അറിയുകയും ചെയ്യുന്നു. പിന്നെ (ഉറക്കിനു ശേഷം) നിർണയം ചെയ്യപ്പെട്ട ഒരവധി (പൂർത്തിയാക്കി) നിർവ്വഹിക്കപ്പെടുവാനായി അതിൽ (പകലിൽ) അവൻ നിങ്ങളെ എഴുന്നേൽപിക്കുന്നു.**

ثُمَّ إِلَيْهِ مَرْجِعُكُمْ ثُمَّ يُنَبِّئُكُم بِمَا كُنتُمْ تَعْمَلُونَ ﴿٦٠﴾

**പിന്നെ അവങ്കലേക്കാണ് നിങ്ങളുടെ മടങ്ങി വരവ്. പിന്നീട്, നിങ്ങൾ പ്രവർത്തിച്ചു കൊണ്ടിരുന്നതിനെക്കുറിച്ച് നിങ്ങളെ അവൻ ബോധ്യപ്പെടുത്തുന്നതാണ്.**

---

《60》 وَهُوَ الَّذِي അവനത്രെ യാതൊരുവൻ يَتَوَفَّاكُمْ നിങ്ങളെ പിടിച്ചെടുക്കുന്ന (ഉറക്കുന്ന) بِاللَّيْلِ രാത്രിയിൽ وَيَعْلَمُ അവൻ അറിയുകയും ചെയ്യുന്നു مَاجَرَحْتُمْ നിങ്ങൾ പ്രവർത്തിച്ചത് بِالنَّهَارِ പകലിൽ ثُمَّ يَبْعَثُكُمْ പിന്നെ നിങ്ങളെ അവൻ എഴുന്നേൽപിക്കുന്നു فِيهِ അതിൽ لِيُقْضَى നിർവ്വഹിക്ക (തീരുമാനിക്ക)പ്പെടുവാൻ വേണ്ടി أَجَلٌ مُسَمًّى നിർണയിക്കപ്പെട്ട (നിശ്ചിതമായ) ഒരവധി ثُمَّ പിന്നെ إِلَيْهِ അവങ്കലേക്കാണ് مَرْجِعُكُمْ നിങ്ങളുടെ മടക്കം, മടങ്ങിവരവ് ثُمَّ يُنَبِّئُكُمْ പിന്നെ നിങ്ങളെ അവൻ ബോധ്യപ്പെടുത്തും, വൃത്താന്തമറിയിക്കും بِمَا كُنتُمْ നിങ്ങളായിരുന്നതിനെപ്പറ്റി تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കും.

---

توفى (തവഫ്ഫീ) എന്ന ധാതുവിൽ നിന്നുമുള്ള പദരൂപങ്ങൾക്ക് 'പൂർണമായെടുക്കുക, പിടിച്ചെടുക്കുക, നിറവേറ്റിയെടുക്കുക' എന്നൊക്കെയാണ് അർത്ഥമെന്നും, മരണം, ഉറക്ക് മുതലായവ മൂലമുള്ള പിടിച്ചെടുക്കലുകളിലെല്ലാം അവ ഉപയോഗിക്കപ്പെടുമെന്നും, ഖുർആനിലും അങ്ങിനെ ഉപയോഗിച്ചിട്ടുണ്ടെന്നും നാം 3:55, 39:42 മുതലായവയുടെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട്. ഇവിടെ 'ഉറക്കുക' എന്ന ഉദ്ദേശ്യത്തി

ലാണ് يَتَوَفَّاكُمْ (നിങ്ങളെ പിടിച്ചെടുക്കും) എന്നു പറഞ്ഞിരിക്കുന്നത്. 3: 55 ലും, 5:117 ലും ഭൂമിയിൽനിന്ന് കൊണ്ടുപോകുക എന്ന ഉദ്ദേശ്യത്തിലും അടുത്ത വചനത്തിലും, 32:11 ലും മരണപ്പെടുത്തുക എന്ന ഉദ്ദേശ്യത്തിലും ഉപയോഗിച്ചിരിക്കുന്നു. 39:42 ലാകട്ടെ, മരണത്തെയും ഉറക്കിനെയും ഒപ്പം ഉദ്ദേശിച്ചുകൊണ്ടാണുള്ളത്. ഈ ക്രിയാപദത്തിന്റെ അർത്ഥത്തെ അഹ്മദിയ്യാ മതക്കാർ (ഖാദിയാനികൾ) പോലെയുള്ള ചില പിഴച്ച കക്ഷികൾ ദുർവ്യാഖ്യാനം ചെയ്തു തങ്ങളുടെ പുതിയ വാദം സ്ഥാപിക്കുവാൻ ശ്രമിക്കാറുള്ളത് മനസ്സിരുത്തുവാൻവേണ്ടിയാണ് ഇക്കാര്യം വീണ്ടും പ്രത്യേകം ഉണർത്തുന്നത്.

أَجَلٌ مُسَمًّى (നിർണയിക്കപ്പെട്ട അവധി) കൊണ്ടുദ്ദേശ്യം ഓരോരുത്തനും യഥാർത്ഥത്തിൽ നിശ്ചയിക്കപ്പെട്ടിട്ടുള്ള ആയുഷ്കാലമാകുന്നു. രാത്രിയിൽ മരണസമാനമായ ഉറക്ക് നൽകിയശേഷം ആയുഷ്കാലാവധി തീരുന്നതുവരെ ജീവിക്കുവാൻവേണ്ടി വീണ്ടും നിങ്ങളെ ഉണർത്തിയെഴുന്നേൽപിച്ചുകൊണ്ടിരിക്കുന്നുവെന്നും, അങ്ങനെ അവസാനം സാക്ഷാൽ മരണം നൽകുകയും മരണശേഷം വീണ്ടും എഴുന്നേൽപിച്ചു മുൻചെയ്ത കർമങ്ങളെക്കുറിച്ചു നടപടി എടുക്കുകയും ചെയ്യുമെന്നും സാരം.

## വിഭാഗം - 8

وَهُوَ ٱلْقَاهِرُ فَوْقَ عِبَادِهِۦ ۖ وَيُرْسِلُ عَلَيْكُمْ حَفَظَةً

**﴿61﴾ അവനത്രെ, തന്റെ അടിയാന്മാരുടെ മേലുള്ള സർവ്വാധികാരി. അവൻ നിങ്ങളിൽ കാവൽക്കാരെ അയക്കുകയും ചെയ്യുന്നു.**

حَتَّىٰٓ إِذَا جَآءَ أَحَدَكُمُ ٱلْمَوْتُ تَوَفَّتْهُ رُسُلُنَا وَهُمْ لَا يُفَرِّطُونَ ﴿٦١﴾

**അങ്ങനെ, നിങ്ങളിലൊരാൾക്ക് മരണം വന്നെത്തുമ്പോൾ, നമ്മുടെ ദൂതന്മാർ അവനെ പിടിച്ചെടുക്കുന്നു; അവരാകട്ടെ, വീഴ്ചവരുത്തുകയില്ല താനും.**

---

﴿61﴾ وَهُوَ അവൻ, അവനത്രെ الْقَاهِرُ സർവ്വാധികാരി, അടക്കി ഭരിക്കുന്നവൻ فَوْقَ عِبَادِهِ തന്റെ അടിയാന്മാരുടെ മീതെ وَيُرْسِلُ അവൻ അയക്കുകയും ചെയ്യുന്നു عَلَيْكُمْ നിങ്ങളുടെമേൽ, നിങ്ങളിൽ حَفَظَةً കാവൽക്കാരെ, സൂക്ഷിപ്പുകാരെ حَتَّى അങ്ങനെ (വരെ) إِذَا جَاءَ വന്നാൽ أَحَدَكُمُ നിങ്ങളിലൊരാൾക്ക് الْمَوْتُ മരണം تَوَفَّتْهُ അവനെ പിടിച്ചെടുക്കും رُسُلُنَا നമ്മുടെ ദൂതന്മാർ وَهُمْ അവരാകട്ടെ, അവരോ لَا يُفَرِّطُونَ വീഴ്ച (പോരായ്മ) വരുത്തുകയില്ല (താനും)

ثُمَّ رُدُّوٓاْ إِلَى ٱللَّهِ مَوۡلَىٰهُمُ ٱلۡحَقِّۚ أَلَا لَهُ ٱلۡحُكۡمُ وَهُوَ أَسۡرَعُ ٱلۡحَٰسِبِينَ ﴿٦٢﴾

**﴾62﴿ പിന്നീട്, അവർ [പിടിച്ചെടുക്കപ്പെടുന്നവർ] തങ്ങളുടെ യഥാർത്ഥ യജമാനനായ അല്ലാഹുവിലേക്ക് മടക്കിക്കൊണ്ടു വരപ്പെടുന്നതാണ്.**

**അല്ലാ! (അറിയുക:) അവന്നാണ് വിധി(യുടെ അധികാരം) ഉള്ളത്. അവൻ കണക്ക് നോക്കുന്നവരിൽ വെച്ച് ഏറ്റവും വേഗതയുള്ളവനുമാകുന്നു.**

---

﴾62﴿ ثُمَّ رُدُّوا പിന്നെ അവർ മടക്കപ്പെടും, ആക്കപ്പെടും إِلَى اللَّهِ അല്ലാഹുവിങ്കലേക്ക് مَوْلَاهُمُ അവരുടെ യജമാനനായ الْحَقِّ യഥാർത്ഥ أَلَا لَهُ അല്ലാ (അറിയുക) അവന്നാണ് الْحُكْمُ വിധി, അധികാരം وَهُوَ അവൻ, അവനോ أَسْرَعُ അധികം വേഗമുള്ളവനുമാണ് الْحَاسِبِينَ കണക്ക് നോക്കുന്നവരിൽ.

---

حَفَظَة (കാവൽക്കാർ), എന്നു പറഞ്ഞത് കർമങ്ങളെ രേഖപ്പെടുത്തുന്നതിനായി നിയോഗിക്കപെട്ട മലക്കുകളെ ഉദ്ദേശിച്ചാകുന്നു. (സൂഃ ഇൻഫിത്വാർ 10-12 ലും, സൂഃ ക്വാഫ് 18 ലും നോക്കുക) رُسُلُنَا (നമ്മുടെ ദൂതന്മാർ) എന്നു പറഞ്ഞത് മരണപ്പെടുത്തുന്ന കാര്യം ഏൽപിക്കപ്പെട്ടിട്ടുള്ള മലക്കുകളാണ്. (സൂഃ സജദഃ 11 ഉം മറ്റും നോക്കുക).

قُلۡ مَن يُنَجِّيكُم مِّن ظُلُمَٰتِ ٱلۡبَرِّ وَٱلۡبَحۡرِ تَدۡعُونَهُۥ تَضَرُّعٗا وَخُفۡيَةٗ

**﴾63﴿ പറയുക: 'കരയിലെയും, കടലിലെയും അന്ധകാരങ്ങളിൽ നിന്ന് നിങ്ങളെ രക്ഷപ്പെടുത്തുന്നതാരാണ്? വിനയം കാണിച്ചും, രഹസ്യമായും അവനെ നിങ്ങൾ വിളിച്ചു(പ്രാർത്ഥിച്ചു)കൊണ്ടിരിക്കെ!**

---

﴾63﴿ قُلْ مَنْ നീ പറയുക, ആരാണ് يُنَجِّيكُمْ നിങ്ങളെ രക്ഷപ്പെടുത്തും مِنْ ظُلُمَاتِ അന്ധകാരങ്ങളിൽനിന്ന് الْبَرِّ കരയുടെ, കരയിലെ وَالْبَحْرِ കടലിന്റെ (കടലിലെ)യും تَدْعُونَهُ നിങ്ങൾ അവനെ വിളിച്ചു(പ്രാർത്ഥിച്ചു)കൊണ്ടിരിക്കെ تَضَرُّعًا വിനയപൂർവ്വം, താഴ്മകാട്ടിക്കൊണ്ട് وَخُفْيَةً രഹസ്യമായും

لَّئِنۡ أَنجَىٰنَا مِنۡ هَٰذِهِۦ لَنَكُونَنَّ مِنَ ٱلشَّٰكِرِينَ ﴿٦٣﴾

'ഇതിൽ നിന്ന് ഞങ്ങളെ അവൻ രക്ഷപ്പെടുത്തിയെങ്കിൽ നിശ്ചയമായും ഞങ്ങൾ നന്ദി കാണിക്കുന്നവരുടെ കൂട്ടത്തിൽ ആയിത്തീരുക തന്നെ ചെയ്യും' എന്ന് (പറഞ്ഞുകൊണ്ട്).

قُلِ ٱللَّهُ يُنَجِّيكُم مِّنۡهَا وَمِن كُلِّ كَرۡبٖ ثُمَّ أَنتُمۡ تُشۡرِكُونَ ﴿٦٤﴾

﴾64﴿ പറയുക: 'അതിൽ നിന്നും, എല്ലാ ദുഃഖങ്ങളിൽ നിന്നും അല്ലാഹു (തന്നെ) നിങ്ങളെ രക്ഷപ്പെടുത്തുന്നു. (എന്നിട്ടും) പിന്നെ, നിങ്ങൾ (അവനോട്) പങ്ക് ചേർക്കുന്നു!'

قُلۡ هُوَ ٱلۡقَادِرُ عَلَىٰٓ أَن يَبۡعَثَ عَلَيۡكُمۡ عَذَابٗا مِّن فَوۡقِكُمۡ أَوۡ مِن تَحۡتِ أَرۡجُلِكُمۡ أَوۡ يَلۡبِسَكُمۡ شِيَعٗا وَيُذِيقَ بَعۡضَكُم بَأۡسَ بَعۡضٍۗ

﴾65﴿ നീ പറയുക: 'അവനത്രെ കഴിവുള്ളവൻ, നിങ്ങളുടെ മുകളിൽ നിന്നോ, നിങ്ങളുടെ കാലുകളുടെ അടിയിൽ നിന്നോ നിങ്ങളിൽ വല്ല ശിക്ഷയും അയക്കുവാനും, അല്ലെങ്കിൽ, നിങ്ങളെ (ഭിന്ന) കക്ഷികളായി കൂട്ടിക്കലർത്തി ആശയക്കുഴപ്പത്തിലാക്കുകയും, നിങ്ങളിൽ ചിലർക്ക് ചിലരുടെ ശൗര്യം [കാഠിന്യം] അനുഭവിപ്പിക്കുകയും ചെയ്യാനും'.

---

لَئِنۡ أَنۡجَانَا ഞങ്ങളെ അവൻ രക്ഷപ്പെടുത്തിയെങ്കിൽ مِنۡ هَٰذِهِ ഇതിൽനിന്ന് لَنَكُونَنَّ നിശ്ചയമായും ഞങ്ങൾ ആയിരിക്കുകതന്നെ ചെയ്യും مِنَ الشَّاكِرِينَ നന്ദിചെയ്യുന്നവരുടെ കൂട്ടത്തിൽ ﴾64﴿ قُلِ اللَّهُ നീ പറയുക അല്ലാഹു يُنَجِّيكُمۡ നിങ്ങളെ രക്ഷപ്പെടുത്തുന്നു مِنۡهَا അതിൽ നിന്ന് وَمِنۡ كُلِّ كَرۡبٍ എല്ലാ ദുഃഖത്തിൽ നിന്നും, മനോവേദനയിൽ നിന്നും ثُمَّ പിന്നെ, എന്നിട്ടും أَنۡتُمۡ നിങ്ങൾ تُشۡرِكُونَ പങ്കുചേർക്കുന്നു ﴾65﴿ قُلۡ നീ പറയുക هُوَ الۡقَادِرُ അവനത്രെ കഴിവുള്ളവൻ, അവൻ കഴിവുള്ളവനത്രെ عَلَىٰٓ أَنۡ يَبۡعَثَ അവൻ അയക്കുവാൻ, നിയോഗിക്കുന്നതിന് عَلَيۡكُمۡ നിങ്ങളുടെമേൽ, നിങ്ങളിൽ عَذَابًا വല്ല ശിക്ഷയും مِنۡ فَوۡقِكُمۡ നിങ്ങളുടെ മീതെനിന്ന് أَوۡ مِنۡ تَحۡتِ അല്ലെങ്കിൽ താഴെനിന്ന് أَرۡجُلِكُمۡ നിങ്ങളുടെ കാലുകളുടെ أَوۡ يَلۡبِسَكُمۡ അല്ലെങ്കിൽ നിങ്ങളെ കൂട്ടിക്കലർത്തുവാൻ (ആശയക്കുഴപ്പം-സംശയം ഉണ്ടാക്കുവാൻ) شِيَعًا പല കക്ഷി(സംഘ)കളായി وَيُذِيقَ രുചിനോക്കി (ആസ്വദിപ്പി)ക്കുവാനും بَعۡضَكُمۡ നിങ്ങളിൽ ചിലർക്ക് بَأۡسَ بَعۡضٍ ചിലരുടെ ശൗര്യം, ഊക്ക്, ഉപദ്രവം, കാഠിന്യം

| | |
|---|---|
| ٱنظُرۡ كَيۡفَ نُصَرِّفُ ٱلۡأٓيَٰتِ لَعَلَّهُمۡ يَفۡقَهُونَ ﴿٦٥﴾ | **നോക്കൂ: അവർ (കാര്യം) ഗ്രഹിക്കുവാൻവേണ്ടി നാം ആയത്തു [ലക്ഷ്യം]കളെ വിവിധ രൂപത്തിൽ വിവരിച്ചു കൊടുക്കുന്നത് എങ്ങിനെയാണെന്ന്!** |

انْظُرْ നോക്കുക كَيْفَ എങ്ങിനെയാണ് نُصَرِّفُ നാം തിരിമറി ചെയ്യുന്നത് (വിവിധ രൂപത്തിൽ വിവരിക്കുന്നത്) الآيَاتِ ലക്ഷ്യങ്ങളെ, ദൃഷ്ടാന്തങ്ങളെ لَعَلَّهُمْ അവരായിരിക്കുവാൻ വേണ്ടി يَفْقَهُونَ അവർ ഗ്രഹിക്കും.

കരയിലായാലും, കടലിലായാലും അത്യാപത്ത് വരുമ്പോൾ, അല്ലാഹു അല്ലാത്തവരെ ആരാധിച്ചു വരുന്ന ബഹുദൈവ വിശ്വാസികളും അല്ലാഹുവിനെ വിളിച്ചു തന്നെയാണ് രക്ഷക്കപേക്ഷിക്കുകയെന്ന് അൽപം മുമ്പ് പറഞ്ഞുവല്ലോ. വിനയപൂർവ്വം ഭക്തിയും താഴ്മയും അർപ്പിച്ചുകൊണ്ട് പരസ്യമായും രഹസ്യമായും അവർ പ്രാർത്ഥന നടത്തും. ഈ ആപത്തിൽനിന്ന് രക്ഷ കിട്ടിയാൽ തങ്ങൾ അല്ലാഹുവിനോട് നന്ദികേടായി ഒന്നും പ്രവർത്തിക്കുകയില്ലെന്നും, മേലിൽ നന്ദിയുള്ള നല്ല ആളുകളായിക്കൊള്ളാമെന്നും മറ്റും മനസ്സുകൊണ്ടും നാവുകൊണ്ടും അവർ ഉറപ്പിക്കുകയും ചെയ്യും. ഏത് ആപത്തിൽനിന്നും യഥാർത്ഥത്തിൽ രക്ഷനൽകുന്നവൻ അല്ലാഹു മാത്രമാണല്ലോ. ഈ വാസ്തവത്തെപ്പറ്റി ആ അവസരത്തിൽ അവർക്കും ബോധോദയം വരുന്നു. ഇതരദൈവങ്ങളെയൊന്നും വിളിച്ചു പ്രാർത്ഥിക്കാതിരിക്കുവാൻ അതാണ് കാരണം. പക്ഷേ, ആപത്തിൽ നിന്ന് അല്ലാഹു രക്ഷ നൽകിയാലോ? അതൊക്കെ മറന്ന് അവർ പഴയപടി ശിർക്കുതന്നെ പ്രവർത്തിക്കുകയും ചെയ്യും. ഈ നന്ദികെട്ടവരോട് അല്ലാഹു താക്കീത് ചെയ്യുന്നു: ആ ആപത്തിൽനിന്ന് രക്ഷപ്പെടുത്തിത്തന്ന അല്ലാഹുവിന് വേറെ ഏതെങ്കിലും തരത്തിലുള്ള ആപത്തുകൾ നൽകി നിങ്ങളെ ശിക്ഷിക്കുവാൻ കഴിയുമെന്ന് നിങ്ങൾ ഓർക്കണമെന്ന്. അതെ, അതിവർഷം, അത്യുഷ്ണം, അതിശൈത്യം, മഹാവ്യാധി, പകർച്ചവ്യാധി, ഇടിമിന്നൽ, കൊടുങ്കാറ്റ്, വെള്ളപ്പൊക്കം, ഭൂകമ്പം, പൊട്ടിത്തെറി ആദിയായി മുകളിൽ നിന്നും, അടിയിൽ നിന്നും എന്തെങ്കിലും ശിക്ഷ നൽകുവാനും, അല്ലെങ്കിൽ നിങ്ങൾ പരസ്പരം ഭിന്നിച്ചു അന്യോന്യം കൂട്ടിമുട്ടി യുദ്ധമോ കലഹമോ നടത്തി നാശം ഭവിപ്പിക്കുവാനുമൊക്കെ അല്ലാഹുവിന് കഴിവുണ്ടെന്ന്.

ജാബിറുബ്നുഅബ്ദില്ലാഹ് (റ)ൽ നിന്ന് ബുഖാരി (റ)യും മറ്റും ഉദ്ധരിച്ച ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: قل هو القادر .......من فوقكم (നിങ്ങളുടെ മുകൾ ഭാഗത്തു നിന്ന് നിങ്ങളിൽ വല്ല ശിക്ഷയും അയക്കുവാൻ അവൻ കഴിവുള്ളവനാണെന്ന് പറയുക) എന്ന് അവതരിച്ചപ്പോൾ നബി ﷺ പറഞ്ഞു: '(അല്ലാഹുവേ!) ഞാൻ നിന്നോട് ശരണം തേടുന്നു' أَوْ مِن تَحْتِ أَرْجُلِكُمْ (അല്ലെങ്കിൽ നിങ്ങളുടെ കാലുകളുടെ താഴെനിന്ന് അയക്കുവാനും കഴിവുള്ളവനാണ്) എന്ന് അവതരിച്ചപ്പോഴും അവിടുന്ന് '(അല്ലാഹുവേ) ഞാൻ നിന്നോട് ശരണംതേടുന്നു' എന്ന് പറഞ്ഞു. أَوْ يَلْبِسَكُمْ شِيَعًا അല്ലെങ്കിൽ നിങ്ങളെ പല കക്ഷികളായി കൂട്ടിക്കലർത്തി പരസ്പരം കാഠിന്യം അനുഭ

വിപ്പിക്കുവാനും കഴിവുള്ളവനാണ്) എന്ന് അവതരിച്ചപ്പോൾ അവിടുന്ന് പറഞ്ഞു: ഇത് (മറ്റുള്ളവയെക്കാൾ) നിസ്സാരമാണ്'. ഈ ആശയം ഉൾക്കൊള്ളുന്ന വേറെയും ഹദീഥുകൾ കാണാവുന്നതാണ്. മുൻസമുദായങ്ങൾക്ക് -അവരുടെ ധിക്കാരം അതിരുകവിഞ്ഞപ്പോൾ- അവരെ ഉന്മൂലനം ചെയ്യുന്ന ശിക്ഷകൾ അനുഭവപ്പെട്ടതുപോലെ, ഈ സമുദായത്തെ അല്ലാഹു പൊതുശിക്ഷനൽകി ഉന്മൂലനം ചെയ്യുകയില്ലെന്നും, കാലാവസാനംവരെ ഈ സമുദായം അവശേഷിക്കുമെന്നും, എന്നാൽ, അഭ്യന്തര കക്ഷി വഴക്കുകളും സംഘട്ടനങ്ങളും അവർക്കിടയിൽ നടമാടിക്കൊണ്ടിരിക്കുമെന്നുമാണ് പ്രസ്തുത ഹദീഥുകളിലടങ്ങിയ ആശയത്തിന്റെ രത്നച്ചുരുക്കം.

وَكَذَّبَ بِهِۦ قَوْمُكَ وَهُوَ ٱلْحَقُّ ۚ قُل لَّسْتُ عَلَيْكُم بِوَكِيلٍ ﴿٦٦﴾

**《66》 (നബിയേ) നിന്റെ ജനത ഇതിനെ (ക്വുർആനെ) -യഥാർത്ഥം അതായിരിക്കെ- വ്യാജമാക്കിയിരിക്കയാണ്. നീ പറയുക: 'ഞാൻ നിങ്ങളുടെമേൽ (ഉത്തരവാദിത്വം) ഏൽപിക്കപ്പെട്ടവനൊന്നുമല്ല.**

لِّكُلِّ نَبَإٍ مُّسْتَقَرٌّ ۚ وَسَوْفَ تَعْلَمُونَ ﴿٦٧﴾

**《67》 എല്ലാ വർത്തമാനത്തിനുമുണ്ട് ഒരു കലാശം; വഴിയെ നിങ്ങൾക്ക് അറിയാവുന്നതുമാണ്.**

---

《66》 وَكَذَّبَ بِهِ ഇതിനെ വ്യാജമാക്കിയിരിക്കുന്നു قَوْمُكَ നിന്റെ ജനത وَهُوَ الْحَقُّ അത് യഥാർത്ഥമായിരിക്കെ, യഥാർത്ഥമാണ്താനും قُلْ നീ പറയുക لَسْتُ ഞാനല്ല عَلَيْكُمْ നിങ്ങളുടെ മേൽ بِوَكِيلٍ ഒരു ഏൽപ്പിക്കപ്പെട്ടവൻ (ബാധ്യസ്ഥൻ) 《67》 لِكُلِّ نَبَإٍ എല്ലാ വർത്തമാന (വൃത്താന്ത)ത്തിനുമുണ്ട് مُسْتَقَرٌّ ഒരു സ്ഥിരപ്പെടൽ (കലാശം-ഒതുക്കം-പുലർച്ച) وَسَوْفَ വഴിയെ, പിറകെ تَعْلَمُونَ നിങ്ങൾ അറിയുന്നതാണ്.

---

അല്ലാഹുവിന്റെ സന്ദേശങ്ങൾ നിങ്ങൾക്ക് എത്തിച്ചു തരുന്നതിന്റെ ഉത്തരവാദിത്വം മാത്രമേ എന്റെ മേലുള്ളൂ. അത് ഞാൻ നിർവ്വഹിക്കുന്നുമുണ്ട്. നിങ്ങളിൽ പ്രബോധനം ചെയ്യപ്പെടുന്ന കാര്യങ്ങളെല്ലാം യഥാർത്ഥമായി പുലരുകയും, അത് നിങ്ങളുടെ ശിക്ഷയിൽ കലാശിക്കുകയും ചെയ്യുന്ന ഒരു അവസരമുണ്ടെന്ന് നിങ്ങൾ ഓർക്കണം. ഇപ്പോൾ നിങ്ങൾ കണ്ണ് തുറന്നില്ലെങ്കിൽ അപ്പോൾ നിങ്ങൾ കണ്ണ് തുറക്കും എന്ന് സാരം.

وَإِذَا رَأَيْتَ ٱلَّذِينَ يَخُوضُونَ فِيٓ ءَايَـٰتِنَا فَأَعْرِضْ عَنْهُمْ حَتَّىٰ يَخُوضُوا۟ فِى حَدِيثٍ غَيْرِهِۦ ۚ وَإِمَّا يُنسِيَنَّكَ ٱلشَّيْطَـٰنُ فَلَا تَقْعُدْ بَعْدَ ٱلذِّكْرَىٰ مَعَ ٱلْقَوْمِ ٱلظَّـٰلِمِينَ ﴿٦٨﴾

**《68》 നമ്മുടെ 'ആയത്തു' [ലക്ഷ്യം]കളിൽ മുഴുകി [കുഴപ്പമുണ്ടാക്കി] ക്കൊണ്ടിരിക്കുന്നവരെ നീ കണ്ടാൽ, അവർ അതല്ലാത്ത (വേറെ) ഒരു വിഷയത്തിൽ മുഴുകുന്നതു[പ്രവേശിക്കുന്നതു]വരെ അവരിൽ നിന്ന് നീ തിരിഞ്ഞുകളയുക. (വല്ലപ്പോഴും) പിശാച് നിന്നെ മറപ്പിച്ചുകളയുന്നപക്ഷം, അപ്പോൾ, ഓർമക്കുശേഷം (ആ) അക്രമികളുടെകൂടെ നീ ഇരിക്കരുത്.**

وَمَا عَلَى ٱلَّذِينَ يَتَّقُونَ مِنْ حِسَابِهِم مِّن شَىْءٍ وَلَـٰكِن ذِكْرَىٰ لَعَلَّهُمْ يَتَّقُونَ ﴿٦٩﴾

**《69》 സൂക്ഷ്മത പാലിക്കുന്നവരുടെമേൽ അവരുടെ വിചാരണയിൽ നിന്ന് ഒന്നുംതന്നെ (ബാധ്യത)ഇല്ല; എങ്കിലും ഓർമിപ്പിക്കൽ [അതാണ്] ബാധ്യത; അവർ സൂക്ഷിച്ചേക്കാമല്ലോ.**

---

《68》 وَإِذَا رَأَيْتَ നീ കണ്ടാൽ الَّذِينَ يَخُوضُونَ മുഴുകുന്നവരെ, (കുഴപ്പത്തിനായി) പ്രവേശിക്കുന്നവരെ فِي آيَاتِنَا നമ്മുടെ ആയത്തു (ലക്ഷ്യം-വചനം-ദൃഷ്ടാന്തം)കളിൽ فَأَعْرِضْ അപ്പോൾ നീ തിരിഞ്ഞുകളയുക عَنْهُمْ അവരിൽ നിന്ന്, അവരെ വിട്ട് حَتَّى يَخُوضُوا അവർ മുഴുകുന്നതുവരെ فِي حَدِيثٍ ഒരു വിഷയത്തിൽ, വർത്തമാനത്തിൽ غَيْرِهِ അതല്ലാത്ത وَإِمَّا يُنسِيَنَّكَ നിന്നെ (വല്ലപ്പോഴും) മറപ്പിക്കുന്നപക്ഷം الشَّيْطَانُ പിശാച് فَلَا تَقْعُدْ എന്നാൽ നീ ഇരിക്കരുത് بَعْدَ الذِّكْرَى ഓർമക്കുശേഷം مَعَ الْقَوْمِ ജനങ്ങളുടെ കൂടെ الظَّالِمِينَ അക്രമികളായ 《69》 وَمَا ഇല്ല, ഇല്ലതാനും عَلَى الَّذِينَ യാതൊരു കൂട്ടരുടെമേൽ يَتَّقُونَ സൂക്ഷിക്കുന്ന مِنْ حِسَابِهِمْ അവരുടെ വിചാരണയിൽ നിന്ന് مِن شَيْءٍ ഒരു വസ്തുവും (ഒന്നും-ഒട്ടും) وَلَـٰكِن എങ്കിലും ذِكْرَى ഓർമ, ഓർമിപ്പിക്കൽ, ഉപദേശം لَعَلَّهُمْ അവരായേക്കാം يَتَّقُونَ അവർ സൂക്ഷിക്കുക

---

നബി തിരുമേനി ﷺയെ അഭിമുഖീകരിച്ചുകൊണ്ടും, ഖുർആന്റെ സന്ദേശങ്ങളെ പുച്ഛിച്ചു പരിഹസിക്കുന്ന മുശ്‌രിക്കുകളെ സംബന്ധിച്ചുമാണ് പ്രത്യക്ഷത്തിൽ ആദ്യത്തെ വചനം നിലകൊള്ളുന്നത്. എങ്കിലും ഓരോ സത്യവിശ്വാസിക്കും ബാധകമാണ് അതിലെ കൽപനയെന്നും, ഖുർആനടക്കമുള്ള അല്ലാഹുവിന്റെ ഏത് ലക്ഷ്യദൃഷ്ടാന്തങ്ങളെയും വ്യാജമാക്കുകയോ, പരിഹസിക്കുകയോ, ദുർവ്യാഖ്യാനം ചെയ്യുകയോ ചെയ്യുന്ന എല്ലാ കുഴപ്പക്കാരുടെ വിഷയത്തിലും പൊതുവെയുള്ള ഒരു നിയമ

മാണതെന്നുമുള്ളതിൽ സംശയമില്ല. അല്ലാഹു ഉപയോഗിച്ച വാക്കുകൾ പരിശോധിച്ചാൽ ഈ വസ്തുത ആർക്കും വ്യക്തമാകുന്നതാണ്. അത്തരം വിഷയങ്ങളിൽ ഏർപ്പെടുന്നവരുടെ വാക്കുകളിലേക്ക് ശ്രദ്ധകൊടുക്കുന്നതും, അവരോടൊപ്പം ഇരുന്നോ മറ്റോ സമ്പർക്കം പുലർത്തുന്നതും അല്ലാഹു വിരോധിക്കുന്നു. പ്രസ്തുത അക്രമ പ്രവർത്തനങ്ങൾക്ക് പ്രോൽസാഹനവും അനുകൂലവും നൽകലാണല്ലോ അത്. മനസ്സിൽ വെറുപ്പും പ്രതിഷേധവും ഉണ്ടായിരുന്നാൽ തന്നെയും ഈ ദോഷത്തിൽനിന്ന് അത് ഒഴിവാകുന്നതല്ല. ഒരു പക്ഷേ, മറവിനിമിത്തം അബദ്ധത്തിൽ അവരുടെകൂടെ ചെന്നിരുന്നാലും ഓർമവന്നാൽ പിന്നെ ആ അക്രമികളുടെ കൂട്ടത്തിൽ ഇരുന്നുപോകരുതെന്ന് അല്ലാഹു വിരോധിച്ചതിൽനിന്ന് ഇത് മനസ്സിലാക്കാം.

മറവി മനുഷ്യ സഹജമാണ്. നബി ﷺ തിരുമേനിക്കുപോലും മറവി പറ്റാറുണ്ട്. പ്രബോധന വിഷയങ്ങളിൽ പറ്റുകയില്ലെന്നുമാത്രം. മറവി നിമിത്തം ചെയ്തുപോകുന്ന തെറ്റുകളിൽ മനുഷ്യൻ കുറ്റക്കാരനല്ലെങ്കിലും അതുനിമിത്തം ചിലപ്പോൾ ദോഷഫലങ്ങൾ ഉണ്ടായേക്കുമെന്ന് പറയേണ്ടതില്ല. അതുകൊണ്ട് മറവികളിൽ പൈശാചികമായ പ്രേരണകൾക്കുകൂടി സ്ഥാനമുണ്ടായിരിക്കും. 'പിശാച് നിന്നെ മറപ്പിക്കുന്ന പക്ഷം' (وَإِمَّا يُنسِيَنَّكَ الشَّيْطَانُ) എന്നു പറഞ്ഞതിലെ സൂചന അതാണ്. രണ്ടാമത്തെ വചനത്തിൽ, സത്യവിശ്വാസികൾ സൂക്ഷ്മത പാലിക്കുന്നപക്ഷം ആ അക്രമികളുടെ അക്രമങ്ങൾക്ക് ഉത്തരവാദികളല്ലെന്നും, അവരുടെ വിചാരണ അല്ലാഹു നടത്തിക്കൊള്ളുമെന്നും, സത്യവിശ്വാസികൾ അത്തരം കൃത്യങ്ങളിൽ ഭാഗഭാക്കാകാതെ സൂക്ഷിക്കുകയാണ് വേണ്ടതെന്നും ഉണർത്തിയിരിക്കുന്നു. പക്ഷേ, അവർക്ക് ഒരു കടമയുണ്ട് എന്നുകൂടി അവസാനം ഓർമിപ്പിക്കുന്നു. അതായത് അവരെ ഓർമിപ്പിക്കലും ഉപദേശിക്കലും. ഇതാകട്ടെ, ഓരോ വ്യക്തിയും അവനവന്റെ കഴിവും, സാഹചര്യവും അനുസരിച്ച് ചെയ്യേണ്ടതുമാകുന്നു.

ഈ വിഷയകമയി സൂറത്തുന്നിസാള് 140-ാം വചനത്തിൽ അല്ലാഹു പ്രസ്താവിച്ചത് ഇതിനു മുമ്പ് നാം കണ്ടുവല്ലോ. അല്ലാഹുവിന്റെ ആയത്തുകൾ നിഷേധിക്കപ്പെടുകയും, പരിഹസിക്കപ്പെടുകയും ചെയ്യുന്നതായികേട്ടാൽ, അങ്ങിനെ ചെയ്യുന്നവർ വേറെ വല്ല വിഷയത്തിലും പ്രവേശിക്കുന്നതുവരെ അവരോടൊന്നിച്ച് നിങ്ങൾ ഇരിക്കരുതെന്നും, അങ്ങനെ ചെയ്താൽ നിങ്ങളും അവരെപ്പോലെയായിരിക്കുമെന്നുമാണ് അവിടെ അല്ലാഹു പറഞ്ഞിരിക്കുന്നത്. ആ വചനവും ഈ വചനവും മുമ്പിൽവെച്ചുകൊണ്ട് പരിശോധിച്ചാൽ, മതത്തിലെ അംഗീകൃത തത്വങ്ങൾക്ക് വിരുദ്ധമായ ആദർശങ്ങളും, ആ ആദർശങ്ങളെ ന്യായീകരിക്കുന്ന ദുർവ്യാഖ്യാനങ്ങളും ശ്രദ്ധിക്കുന്നതും, അവയുടെ സ്ഥാപനത്തിലും പ്രചാരണത്തിനുംവേണ്ടി നടത്തപ്പെടുന്ന പ്രസിദ്ധീകരണങ്ങളും പ്രഭാഷണങ്ങളും ഗൗനിച്ചുകൊണ്ടിരിക്കുന്നതുമെല്ലാം സത്യവിശ്വാസികൾ വർജ്ജിക്കേണ്ടതാണെന്ന് മനസ്സിലാക്കാവുന്നതാണ്. മതതത്വങ്ങളെപ്പറ്റി വേണ്ടത്ര അറിവില്ലാത്ത സാധാരണക്കാർ വിശേഷിച്ചും മനസ്സിരുത്തേണ്ടതാണിത്. കൂടുതൽ വിവരം സൂറത്തുന്നിസാഇൽ കഴിഞ്ഞുപോയിട്ടുണ്ട്. 'അവരോടൊപ്പം നിങ്ങൾ ഇരുന്നാൽ നിങ്ങളും അവരെപ്പോലെയായിരിക്കും' (إِنَّكُمْ إِذًا مِّثْلُهُمْ) എന്ന് അവിടെ അല്ലാഹു പറഞ്ഞവാക്ക് പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്.

മുശ്രിക്കുകളുടെ വിഷയത്തിൽ മാത്രമല്ല -തന്നിഷ്ടക്കാരും തൽപരകക്ഷികളുമായ എല്ലാവരുടെ വിഷയത്തിലുമാണ്- ഈ വചനം അവതരിച്ചിരിക്കുന്നതെന്നു വ്യക്തമാക്കിക്കൊണ്ട് ഇബ്നുസീരിൻ, അബൂജഅ്ഫർ, മുഹമ്മദുബ്നു അലി (റ)പോലെയുള്ള

മുൻഗാമികളിൽനിന്ന് രിവായത്തുകൾ വന്നിട്ടുള്ളതും പ്രസ്താവ്യമത്രെ. അടുത്ത വചനവും കൂടി ശ്രദ്ധിക്കുമ്പോൾ ഇപ്പറഞ്ഞ വാസ്തവം കൂടുതൽ വ്യക്തമാകുന്നതാണ്. എന്നാൽ മതപ്രമാണങ്ങളിൽ നിന്ന് സത്യാവസ്ഥ മനസ്സിലാക്കുവാനും, സത്യവിരുദ്ധമായ വാദഗതികളും, ദുർവ്യാഖ്യാനങ്ങളും തിരിച്ചറിയുവാനും കഴിയുന്ന പണ്ഡിതന്മാരെ സംബന്ധിച്ചിടത്തോളം -അവയെ ഖണ്ഡിക്കുവാൻ വേണ്ടിയും പൊതുജനങ്ങളിൽ അവമൂലം ഉണ്ടാകാവുന്ന ആശയക്കുഴപ്പങ്ങളെ നീക്കം ചെയ്‌വാൻ വേണ്ടിയും- അത്തരം പ്രസ്താവനകളിൽ ശ്രദ്ധപതിപ്പിക്കുന്നതുകൊണ്ട് ദോഷമൊന്നുമില്ല, അത് അത്യാവശ്യംകൂടിയായിരിക്കുംതാനും.

അല്ലാമാശൗകാനീ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ ഈ വചനത്തിന്റെ വ്യാഖ്യാനത്തിൽ ചെയ്തിട്ടുള്ള ഒരു പ്രസ്താവന ഗൗനിക്കുന്നത് സന്ദർഭോചിതമാകുന്നു. അതിന്റെ ചുരുക്കം ഇതാണ്: 'അല്ലാഹുവിന്റെ വചനങ്ങളെ മാറ്റിമറിച്ചും, അവന്റെ കിതാബും അവന്റെ റസൂലിന്റെ സുന്നത്തും കൊണ്ട് കളിയാടിയും, അവയെല്ലാം തങ്ങളുടെ വഴിപിഴപ്പിക്കുന്ന ആശയങ്ങൾക്കും അനാചാരങ്ങൾക്കും അനുസരിച്ചു വ്യാഖ്യാനിച്ചുംകൊണ്ടിരിക്കുന്ന പുത്തൻവാദക്കാരുമായി സമ്പർക്കം നടത്തുന്നതിൽ വിട്ടുവീഴ്ചചെയ്യാറുള്ളവർക്ക് ഈ വചനത്തിൽ വലിയൊരു ഉപദേശം അടങ്ങിയിരിക്കുന്നു. അവരോട് പ്രതിഷേധിക്കുകയും, അവരിൽ മാറ്റം വരുത്തുകയും ചെയ്യുന്നില്ലെങ്കിൽ കുറഞ്ഞപക്ഷം അവരോട് സഹകരിക്കാതിരിക്കുകയെങ്കിലും ചെയ്യേണ്ടതാകുന്നു. അത് പ്രയാസമില്ലത്ത കാര്യമാണല്ലോ. അവരുടെ കൃത്രിമ വാദങ്ങളിൽനിന്ന് ഇവർ ശുദ്ധരായിരുന്നാൽ തന്നെയും അവരുടെ രംഗങ്ങളിൽ ഇവർ ഹാജറുണ്ടാകുന്നതിനെ ചൂഷണം ചെയ്തുകൊണ്ട് അവർ പൊതുജനങ്ങളെ ആശയക്കുഴപ്പത്തിലാക്കുവാൻ ശ്രമിക്കുന്നതാണ്. ഇതാകട്ടെ, അവയെ കേൾക്കുന്നതിനെക്കാൾ വിനാശകരവുമാണ്. ശപിക്കപ്പെട്ട ഇത്തരം സദസ്സുകൾ നാം കണ്ടിട്ടുള്ളതിന് കണക്കില്ല. യഥാർത്ഥത്തെ സഹായിക്കുവാനും അയഥാർത്ഥത്തെ തടയുവാനും നമ്മുടെ കഴിവനുസരിച്ചു നാം ശ്രമിച്ചിട്ടുമുണ്ട്. ഈ പരിശുദ്ധ ശരീഅത്തിനെപ്പറ്റി വേണ്ടതുപോലെ മനസ്സിലാക്കിയിട്ടുള്ളവർക്കെല്ലാം അറിയാം, ഹറാമായ (നിഷിദ്ധമായ) കാര്യങ്ങൾ പ്രവർത്തിച്ചു അല്ലാഹുവിനോട് അനുസരണക്കേട് കാണിക്കുന്ന ആളുകളുമായി സഹകരിക്കുന്നതിനെക്കാൾ എത്രയോ ഇരട്ടി ആപൽക്കരമാണ് വഴിപിഴപ്പിക്കുന്ന പുത്തൻവാദക്കാരുമായി സഹകരിക്കുന്നതെന്ന്. ക്വുർആനെയും സുന്നത്തിനെയും കുറിച്ചു അടിയുറച്ച അറിവ് കരസ്ഥമാക്കിയിട്ടില്ലാത്തവർക്ക് പ്രത്യേകിച്ചും അത് ദോഷകരമത്രെ. കാരണം, അവരുടെ വ്യാജ സമർത്ഥനങ്ങളും വാദങ്ങളും -അവയുടെ കൊള്ളരുതായ്മ ശരിക്കു വ്യക്തമായിരുന്നാൽപോലും- പലപ്പോഴും ഇവരിൽ ചിലവായെന്നു വരും. പിന്നീടത് മാറ്റുവാൻ പ്രയാസമായിത്തീരുകയും ചെയ്യും. അങ്ങനെ, അങ്ങേയറ്റം വ്യാജമായ കാര്യത്തെ വളരെ സത്യമായി വിശ്വസിച്ചുകൊണ്ട് അവർ മരണം പ്രാപിക്കുകയും ചെയ്തേക്കും'. (فتح القدير)

وَذَرِ ٱلَّذِينَ ٱتَّخَذُواْ دِينَهُمْ لَعِبًا وَلَهْوًا وَغَرَّتْهُمُ ٱلْحَيَوٰةُ ٱلدُّنْيَا ۚ

﴿70﴾ **തങ്ങളുടെ മതത്തെ കളിയും, വിനോദവുമാക്കിത്തീർക്കുകയും, ഐഹിക ജീവിതം വഞ്ചിക്കുകയും ചെയ്തിട്ടുള്ളവരെ നീ (അവരുടെ പാട്ടിനു) വിട്ടേക്കുകയും ചെയ്യുക.**

وَذَكِّرۡ بِهِۦٓ أَن تُبۡسَلَ نَفۡسُۢ بِمَا كَسَبَتۡ لَيۡسَ لَهَا مِن دُونِ ٱللَّهِ وَلِيٌّ وَلَا شَفِيعٌ

ഏതൊരു ആത്മാവും (വ്യക്തിയും) അത്(പ്രവർത്തിച്ചു) സമ്പാദിച്ചത് നിമിത്തം ബന്ധിക്കപ്പെടുമെന്ന (നാശത്തിന് വിധേയമാക്കപ്പെടുമെന്ന)തിനാൽ ഇതുമൂലം (ക്വുർആൻ മുഖേന) നീ ഉപദേശംനൽകുകയും ചെയ്യുക. അല്ലാഹുവിനെ കൂടാതെ അതിന് ഒരു രക്ഷാകർത്താവാകട്ടെ, ശുപാർശകനാകട്ടെ (ഉണ്ടായിരിക്കുക) ഇല്ല.

وَإِن تَعۡدِلۡ كُلَّ عَدۡلٍ لَّا يُؤۡخَذۡ مِنۡهَآۗ أُوْلَٰٓئِكَ ٱلَّذِينَ أُبۡسِلُواْ بِمَا كَسَبُواْۖ لَهُمۡ شَرَابٌ مِّنۡ حَمِيمٍ وَعَذَابٌ أَلِيمُۢ بِمَا كَانُواْ يَكۡفُرُونَ ﴿٧٠﴾

അത് എല്ലാ(വിധ)തെണ്ടവും (അഥവാ പ്രായശ്ചിത്തവും) നൽകിയാലും അതിൽ നിന്ന് അത് സ്വീകരിക്കപ്പെടുകയുമില്ല. അക്കൂട്ടരത്രെ അവർ (പ്രവർത്തിച്ചു) സമ്പാദിച്ചത് നിമിത്തം ബന്ധിക്കപ്പെട്ട (നാശത്തിന്നു വിധേയമാക്കപ്പെട്ട)വർ. അവർ അവിശ്വസിച്ചു കൊണ്ടിരുന്നത് നിമിത്തം അവർക്ക് ചുട്ടുതിളക്കുന്ന വെള്ളത്തിൽ നിന്നുള്ള പാനീയവും, വേദനയേറിയ ശിക്ഷയുമുണ്ടായിരിക്കും.

---

﴾70﴿ وَذَرِ നീ വിട്ടേക്കുകയും ചെയ്യുക الَّذِينَ യാതൊരുകൂട്ടരെ اتَّخَذُوا അവർ ആക്കിത്തീർത്തു دِينَهُمْ തങ്ങളുടെ മതത്തെ لَعِبًا കളി, വിളയാട്ട് وَلَهْوًا വിനോദവും وَغَرَّتْهُمُ അവരെ വഞ്ചിക്കുകയും ചെയ്തു الْحَيَاةُ الدُّنْيَا ഐഹിക ജീവിതം وَذَكِّرْ നീ ഓർമപ്പെടുത്തുക (ഉൽബോധിപ്പിക്കുക-ഉപദേശിക്കുക)യും ചെയ്യുക بِهِ അതുകൊണ്ട്, ഇതു മുഖേന أَنْ تُبْسَلَ ബന്ധിക്കപ്പെടു (പണയപ്പെടു-നാശത്തിനു വിധേയമാക്കപ്പെടു)ന്നതിനാൽ نَفْسٌ ഏതാത്മാവും (ആളും-ദേഹവും) بِمَا كَسَبَتْ അത് സമ്പാദിച്ച (ചെയ്ത-പ്രവർത്തിച്ചുവെച്ച)ത് നിമിത്തം لَيْسَ لَهَا അതിന്നില്ല (ഉണ്ടാകുകയില്ല) مِنْ دُونِ اللَّهِ അല്ലാഹുവിനുപുറമെ, അല്ലാഹുവിനെകൂടാതെ وَلِيٌّ ഒരു രക്ഷാകർത്താവും, ബന്ധു, കൈകാര്യക്കാരൻ وَلَا شَفِيعٌ ഒരു ശുപാർശകനുമില്ല وَإِنْ تَعْدِلْ അത് തെണ്ടം ചെയ്താലും (സമാനമായി ചെയ്താലും) كُلَّ عَدْلٍ എല്ലാ തെണ്ടവും, സമാനമായതും لَا يُؤْخَذْ അത് സ്വീകരിക്കപ്പെടുകയില്ല مِنْهَا അതിൽ (അതിന്റെ പക്കൽ)നിന്ന് أُولَٰئِكَ الَّذِينَ അക്കൂട്ടരത്രെ യാതൊരുവർ أُبْسِلُوا അവർ ബന്ധിക്കപ്പെട്ടു بِمَا كَسَبُوا തങ്ങൾ സമ്പാദിച്ചത്

(ചെയ്തത്)നിമിത്തം لَهُمْ അവർക്കുണ്ട് شَرَابٌ പാനീയം, കുടിനീർ مِّنْ حَمِيمٍ അത്യുഷ്ണ (ചുട്ടുതിളക്കുന്ന) ജലത്തിൽ നിന്ന് وَعَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷയും بِمَا كَانُوا അവ രായിരുന്നതുകൊണ്ട് يَكْفُرُونَ അവർ അവിശ്വസിക്കും.

---

'ബന്ധിപ്പിക്കുക, പണയപ്പെടുത്തുക, നാശത്തിന് വിധേയമാക്കുക, മുടക്കം ചെയ്യുക' എന്നിങ്ങനെ അർത്ഥങ്ങളുള്ള ابسال (ഇബ്സാൽ) എന്ന മൂലത്തിൽ നിന്നുള്ള ക്രിയാരൂപങ്ങളാണ് تبسل യും ابسل യും. ഓരോരുത്തരും അവരവർ സമ്പാദിച്ചു വെച്ച ദുഷ്കർമങ്ങൾക്ക് പണയപ്പെടുകയും, അങ്ങിനെ നാശത്തിനു വിധേയമായിത്തീരുകയും ചെയ്യുക എന്നാണിവിടെ അതുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്.

ഈ വചനത്തിൽ അല്ലാഹു പ്രസ്താവിച്ചതിന്റെ ചുരുക്കം ഇതാണ്:

(1) ഐഹിക ജീവിതത്തിൽ വഞ്ചിതരായി മതകാര്യങ്ങൾക്ക് നിലയും വിലയും കൽപിക്കാതെ, അവയെ കേവലം കളിയും വിനോദവുമാക്കിത്തള്ളിയവരെ അവരുടെ പാട്ടിന് വിട്ടേക്കണം. അവരുടെ ചെയ്തികൾക്കൊന്നും യാതൊരു വിലയും കൽപിക്കരുത്.

(2) ഓരോരുത്തരും അവരവരുടെ ദുഷ്കർമങ്ങൾ നിമിത്തം നാശത്തിന് -ശിക്ഷക്ക്- വിധേയരായിത്തീരുന്നതുകൊണ്ട് -അതിന് ഇടവരാതിരിക്കുവാൻ വേണ്ടി- ക്വുർആൻ മുഖേന ഉപദേശം നൽകിക്കൊണ്ടിരിക്കണം. അത് നിറുത്തൽ ചെയ്വാൻ പാടില്ല. നാശത്തിന് വിധേയരായിത്തീർന്നാൽ പിന്നീട് ആർക്കും ഒരു രക്ഷയും കിട്ടുവാനില്ല. രക്ഷാകർത്താക്കളായോ ശുപാർശക്കാരായോ ആരും ഉണ്ടായിരിക്കുന്നതുമല്ല. ഏതെങ്കിലും തരത്തിലുള്ള പ്രായശ്ചിത്തമോ, തെണ്ടമോ നൽകി രക്ഷപ്പെടുവാനും കഴിയുകയില്ല.

(3) മതകാര്യങ്ങൾക്ക് വില കൽപിക്കാതെ അവയെ കളി വിനോദമാക്കുന്നവർ തന്നെയായിരിക്കും തങ്ങളുടെ കർമങ്ങൾ നിമിത്തം നാശത്തിനുവിധേയരാകുന്നവർ. കഠിന കഠോരമായ നരകശിക്ഷ മാത്രമായിരിക്കും അവർക്കാധാരം. അതിലെ ശിക്ഷ വകുപ്പുകളിൽ ഒന്നത്രെ, ദാഹശമനത്തിനു ചുട്ടുതിളച്ച 'ഹമീമാ'കുന്ന വെള്ളമായിരിക്കും അവർക്ക് ലഭിക്കുകയെന്നുള്ളത്.

## വിഭാഗം - 9

قُلْ أَنَدْعُوا۟ مِن دُونِ ٱللَّهِ مَا لَا يَنفَعُنَا وَلَا يَضُرُّنَا وَنُرَدُّ عَلَىٰٓ أَعْقَابِنَا بَعْدَ إِذْ هَدَىٰنَا ٱللَّهُ

﴿71﴾ **നീ പറയുക: 'അല്ലാഹുവിന് പുറമെ, ഞങ്ങൾക്ക് ഉപകാരം ചെയ്യാത്തതും, ഉപദ്രവം ചെയ്യാത്തതുമായ വസ്തുവിനെ ഞങ്ങൾ വിളി(ച്ചു പ്രാർത്ഥി)ക്കുകയോ?! അല്ലാഹു ഞങ്ങളെ സന്മാർഗത്തിലാക്കിയ ശേഷം, ഞങ്ങൾ ഞങ്ങളുടെ പിൻകാലുകളിൽ (തന്നെ പിറകോട്ടു) മടക്കപ്പെടുകയുമോ?! [ഇതൊന്നും ഉണ്ടാവാൻ പോകുന്നില്ല].**

كَٱلَّذِى ٱسْتَهْوَتْهُ ٱلشَّيَـٰطِينُ فِى ٱلْأَرْضِ حَيْرَانَ لَهُۥٓ أَصْحَـٰبٌ يَدْعُونَهُۥٓ إِلَى ٱلْهُدَى ٱئْتِنَا ۗ

(അതെ വഴി അറിയാതെ) ഭൂമിയിൽ പരിഭ്രമചിത്തനായിക്കൊണ്ട് പിശാചുക്കൾ തെറ്റിച്ചുകൊണ്ടുപോയ ഒരുവനെപ്പോലെ, 'ഞങ്ങളുടെ അടുക്കൽ വാ' (എന്ന് പറഞ്ഞുകൊണ്ട്) നേർവഴിയിലേക്ക് അവനെ വിളിക്കുന്ന ചില കൂട്ടുകാർ അവനുണ്ടായിരിക്കെ (തന്നെ)'.

قُلْ إِنَّ هُدَى ٱللَّهِ هُوَ ٱلْهُدَىٰ ۖ وَأُمِرْنَا لِنُسْلِمَ لِرَبِّ ٱلْعَـٰلَمِينَ ﴿٧١﴾

നീ പറയുക: നിശ്ചയമായും, അല്ലാഹുവിന്റെ നേർമാർഗം തന്നെയാണ് (യഥാർത്ഥ) നേർമാർഗം. ലോകരക്ഷിതാവിന് കീഴൊതുങ്ങുവാൻ ഞങ്ങൾ കൽപിക്കപ്പെട്ടിരിക്കുന്നുതാനും;-

وَأَنْ أَقِيمُوا۟ ٱلصَّلَوٰةَ وَٱتَّقُوهُ ۚ وَهُوَ ٱلَّذِىٓ إِلَيْهِ تُحْشَرُونَ ﴿٧٢﴾

﴾72﴿ 'നിങ്ങൾ നമസ്കാരം നിലനിറുത്തുകയും, അവനെ സൂക്ഷിക്കുകയും ചെയ്യണമെന്നും (കൽപിക്കപ്പെട്ടിരിക്കുന്നു). യാതൊരുവങ്കലേക്ക് നിങ്ങൾ ഒരുമിച്ചുകൂട്ടപ്പെടുമോ അങ്ങിനെയുള്ളവൻ അവൻ തന്നെയാണ് താനും'.

وَهُوَ ٱلَّذِى خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ بِٱلْحَقِّ ۖ وَيَوْمَ يَقُولُ كُن فَيَكُونُ ۚ

﴾73﴿ അവൻ തന്നെയാണ് ആകാശങ്ങളെയും, ഭൂമിയെയും യഥാർത്ഥ (മുറ) പ്രകാരം സൃഷ്ടിച്ചവനും. അവൻ (ഏതൊന്നിനെക്കുറിച്ചും) 'ഉണ്ടാകുക' എന്ന് പറയുന്ന ദിവസം അതുണ്ടാകുന്നു.

قَوْلُهُ ٱلْحَقُّ ۚ وَلَهُ ٱلْمُلْكُ يَوْمَ يُنفَخُ فِى ٱلصُّورِ ۚ عَـٰلِمُ ٱلْغَيْبِ وَٱلشَّهَـٰدَةِ ۚ وَهُوَ ٱلْحَكِيمُ ٱلْخَبِيرُ ﴿٧٣﴾

അവന്റെ വാക്ക് യഥാർത്ഥമത്രെ. കാഹളത്തിൽ ഊതപ്പെടുന്ന ദിവസം രാജാധിപത്യവും അവനുതന്നെ. അദൃശ്യവും, ദൃശ്യവും അറിയുന്നവനാണ് (അവൻ), അവനത്രെ, അഗാധജ്ഞനും, സൂക്ഷ്മജ്ഞനുമായുള്ളവൻ.

---

﴾71﴿ قُلْ നീ പറയുക أَنَدْعُوا ഞങ്ങൾ വിളിക്കുമോ, പ്രാർത്ഥിക്കുകയോ مِنْ دُونِ اللهِ

وَلَا يَضُرُّنَا അല്ലാഹുവിന്പുറമെ مَا لَا يَنْفَعُنَا ഞങ്ങൾക്ക് ഉപകാരംചെയ്യാത്ത വസ്തുവെ ഞങ്ങൾക്ക് ഉപദ്രവ(ദ്രോഹ)വും ചെയ്യാത്ത وَنُرَدُّ ഞങ്ങൾ മടക്ക(തള്ള)പ്പെടുകയു(മോ) عَلَىٰ أَعْقَابِنَا ഞങ്ങളുടെ പിൻകാലു(മടമ്പുകാലു)കളിലായി (വന്നപോലെത്തന്നെ) بَعْدَ إِذْ هَدَانَا ഞങ്ങളെ നേർമാർഗത്തിലാക്കിയതിന് ശേഷം اللَّهُ അല്ലാഹു كَالَّذِي യാതൊരുവനെപോലെ اسْتَهْوَتْهُ അവനെതെറ്റിച്ചു (പിഴപ്പിച്ചു)കൊണ്ടുപോയി الشَّيَاطِينُ പിശാചുക്കൾ فِي الْأَرْضِ ഭൂമിയിൽ حَيْرَانَ പരിഭ്രമചിത്തനായ (അന്തംവിട്ട)നിലയിൽ لَهُ അവനുണ്ട്, ഉണ്ടായിക്കൊണ്ട് أَصْحَابٌ ചിലകൂട്ടുകാർ, ആൾക്കാർ يَدْعُونَهُ അവർ അവനെ വിളിക്കുന്നു إِلَى الْهُدَى നേർമാർഗത്തിലേക്ക് ائْتِنَا ഞങ്ങളുടെ അടുക്കൽ വാ(വരുക) എന്ന് قُلْ നീ പറയുക إِنَّ هُدَى നിശ്ചയമായും നേർമാർഗം اللَّهِ അല്ലാഹുവിന്റെ هُوَ الْهُدَىٰ അതത്രെ(യഥാർത്ഥ) നേർമാർഗം وَأُمِرْنَا ഞങ്ങൾ കൽപിക്കപ്പെടുകയും ചെയ്തിരിക്കുന്നു لِنُسْلِمَ ഞങ്ങൾ കീഴൊതുങ്ങുവാൻ لِرَبِّ രക്ഷിതാവിന് الْعَالَمِينَ ലോകരുടെ ﴾72﴿ وَأَنْ أَقِيمُوا നിങ്ങൾ നിലനിറുത്തണമെന്നും الصَّلَاةَ നമസ്കാരം وَاتَّقُوهُ അവനെ സൂക്ഷിക്കണമെന്നും وَهُوَ الَّذِي അവൻ തന്നെയാണ് യാതൊരുവനും إِلَيْهِ അവങ്കലേക്ക്(തന്നെ) تُحْشَرُونَ നിങ്ങൾ ഒരുമിച്ചുകൂട്ടപ്പെടുന്നു ﴾73﴿ وَهُوَ الَّذِي അവൻ തന്നെയാണ് യാതൊരുവനും خَلَقَ അവൻ സൃഷ്ടിച്ചു السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضَ ഭൂമിയെയും بِالْحَقِّ യഥാർത്ഥപ്രകാരം, മുറയനുസരിച്ച് وَيَوْمَ يَقُولُ അവൻ പറയുന്ന ദിവസം كُنْ ഉണ്ടാകുക, ഉണ്ടാവണം (എന്ന്) فَيَكُونُ അപ്പോൾ (അത്) ഉണ്ടാകുന്നു قَوْلُهُ അവന്റെ വാക്ക്, അവൻ പറയുന്നത് الْحَقُّ യഥാർത്ഥ (സത്യ-കാര്യ)മാണ് وَلَهُ الْمُلْكُ അവന്നു തന്നെയാണ് രാജാധിപത്യവും يَوْمَ يُنْفَخُ ഊതപ്പെടുന്ന ദിവസം فِي الصُّورِ കാഹളത്തിൽ, കൊമ്പിൽ عَالِمُ الْغَيْبِ അദൃശ്യത്തെ അറിയുന്നവനാണ് وَالشَّهَادَةِ ദൃശ്യത്തെയും وَهُوَ الْحَكِيمُ അവനത്രെ അഗാധജ്ഞനും, യുക്തിമാനും الْخَبِيرُ സൂക്ഷ്മജ്ഞൻ

---

സത്യവിശ്വാസികളെ പഴയ വിഗ്രഹാരാധനയിലേക്കുതന്നെ മടക്കുവാൻ ശ്രമം നടത്തിനോക്കുന്ന മുശ്‌രിക്കുകളോട് പറയേണ്ടുന്ന ചില കാര്യങ്ങളാണ് ആദ്യത്തെ രണ്ടു വചനങ്ങളിൽ അല്ലാഹു നബി ﷺയെ ഓർമിപ്പിക്കുന്നത്. ആ കാര്യങ്ങളുടെ ഒരു വിശദീകരണമാണ് മൂന്നാമത്തെ വചനമെന്നു പറയാം. അവരോട് പറയുന്നതിന്റെ സാരം ഇതാണ്: വല്ല മരുഭൂമിയിലൂടെയും യാത്രചെയ്യുമ്പോൾ കൂട്ടംവിട്ടു വഴിതെറ്റി പരിഭ്രമത്തിൽപെട്ട ഒരുവനെ അവന്റെ കൂട്ടുകാർ 'ഇതാ, ഇങ്ങോട്ടുവാ' എന്നു വിളിച്ചുകൊണ്ടിരിക്കുന്നു. എന്നിട്ടും അവൻ സമനിലതെറ്റി ആ ക്ഷണം സ്വീകരിക്കാതെ പിശാചുക്കളുടെ തട്ടിക്കൊണ്ടു പോകലിനു വിധേയനായിത്തീരുന്നതുപോലെ, ഞങ്ങളും ആയിത്തീരണമെന്നാണോ നിങ്ങൾ പറയുന്നത്?! ശിർക്കാകുന്ന ദുർമാർഗത്തിൽനിന്ന് രക്ഷപ്പെടുത്തി ഞങ്ങളെ അല്ലാഹു ഇസ്‌ലാമാകുന്ന നേർമാർഗത്തിലേക്ക് നയിച്ചിരിക്കെ, ഞങ്ങൾക്ക് എന്തെങ്കിലും ഉപകാരമോ ഉപദ്രവമോ ചെയ്‌വാൻ കഴിയാത്ത ആ ദൈവങ്ങളെ വിളിച്ചു പ്രാർത്ഥിക്കുവാനും, ആരാധിക്കുവാനും എനി ഞങ്ങൾ മടങ്ങുകയോ?! അത് സംഭവിക്കുന്ന കാര്യമല്ല. ലോകരക്ഷിതാവായ അല്ലാഹുവിന് കീഴ്പ്പെട്ടും, അവനെ

സൂക്ഷിച്ചും, അവനെ നമസ്കരിച്ചുകൊണ്ടും ജീവിക്കണമെന്നാണ് ഞങ്ങളോട് കൽപി ക്കപ്പെട്ടിരിക്കുന്നത്. അത് ഞങ്ങൾ അനുസരിക്കുകതന്നെ ചെയ്യും. അതേ അല്ലാഹു വിന്റെ മുമ്പിൽ നിങ്ങളും ഹാജരാക്കപ്പെടും. അതുകൊണ്ട് നിങ്ങൾ നിങ്ങളെപ്പറ്റിത ന്നെയാണ് പുനഃരാലോചന ചെയ്യേണ്ടിയിരിക്കുന്നത്. ഞങ്ങൾ പഴയ ശിർക്കിലേക്ക് മടങ്ങിയേക്കുമെന്ന പ്രതീക്ഷ നിങ്ങൾ വെച്ചുകൊണ്ടിരിക്കേണ്ട.

ആകാശഭൂമികളെ അല്ലാഹു യഥാർത്ഥ മുറപ്രകാരം സൃഷ്ടിച്ചു (خَلَقَ السَّمَاوَاتِ وَالأَرْضَ بِالْحَقِّ) എന്നു ക്വുർആനിൽ പലപ്പോഴും പറഞ്ഞുകാണാം. വളരെ വിപുലമായ അർത്ഥം ഉൾകൊള്ളുന്ന ഒരു വാക്യമത്രെ അത്. കളിയോ, വിനോദമോ ആയിട്ടല്ല -അ തിമഹത്തായ ഉദ്ദേശ്യ ലക്ഷ്യങ്ങളോടുകൂടിയാണ്- അവയെ സൃഷ്ടിച്ചത്. വ്യവസ്ഥാ പിതവും യുക്തിപൂർണവുമായ നിലയിൽ ഓരോ കാര്യവും ഇന്നിന്ന പ്രകാരമെന്ന അടുക്കും ചിട്ടയുംവെച്ചുകൊണ്ട് അതി സമർത്ഥവും അതിവിദഗ്ധവുമായ പരിപാടിക ളോടുകൂടിയാണത്. അവയും, അവയിലുള്ളതുമെല്ലാം ഇല്ലായ്മയിൽനിന്നുണ്ടാക്കി രൂപം നൽകിയത് അവനാണ്. എല്ലാറ്റിന്റെയും ഉടമസ്ഥതയും അധികാരാവകാശവും അവ ന്റെതാണ്. എന്നിങ്ങിനെയുള്ള പല തത്വസാരങ്ങളും അതിൽ അടങ്ങിയിരിക്കുന്നു. ഏതൊരു കാര്യമോ, ഏതൊരു വസ്തുവോ ഉണ്ടാവണമെന്ന് അവൻ ഉദ്ദേശിച്ചാൽ അത് ഉണ്ടാകുവാൻ ഒട്ടും പ്രയാസമില്ല. അതുണ്ടാവണമെന്ന് പറയുകയേവേണ്ടൂ. അതുണ്ടാ യിക്കൊള്ളും. (إِنَّمَا أَمْرُهُ إِذَا أَرَادَ شَيْئًا أَن يَقُولَ لَهُ كُن فَيَكُونُ) മറ്റൊന്നിന്റെ സഹായമോ മാധ്യ മമോ അതിനാവശ്യമില്ല. എന്നിരിക്കെ, മനുഷ്യർക്ക് രണ്ടാമതൊരു ജീവിതംകൂടി നൽകു ക, എല്ലാവരെയും ഒരുമിച്ചുകൂട്ടി വിചാരണ നടത്തി രക്ഷാശിക്ഷകൾ നൽകുക എന്നി വയൊന്നും അവനെ സംബന്ധിച്ചിടത്തോളം ഒട്ടും ഞെരുക്കപ്പെട്ട കാര്യങ്ങളല്ല. അത് ഏത് ദിവസത്തിലാവണമെന്നാണോ അവൻ തീരുമാനിക്കുന്നതെങ്കിൽ അന്ന് അത് സംഭവിക്കും. ഇതൊക്കെയാണ് തുടർന്നുള്ള വാക്യത്തിൽ പറഞ്ഞതിന്റെ സാരം.

കാഹളത്തിൽ ഊതപ്പെടുന്ന ദിവസം ( يَوْمَ يُنْفَخُ فِي الصُّورِ) എന്നുപറഞ്ഞത് ക്വിയാ മത്തുനാളാകുന്നു. ലോകാവസാന സമയത്തും, പിന്നീട് ജീവികളെയെല്ലാം പുനരെഴു ന്നേൽപിക്കപ്പെടുന്ന അവസരത്തിലുമായി രണ്ടു പ്രാവശ്യം കാഹളം ഊതപ്പെടുമെന്ന് അല്ലാഹു അറിയിച്ചു തന്നിരിക്കുന്നു. (ഇത് സംബന്ധിച്ച് കൂടുതൽ വിവരം സൂറഃ നംല് 87 ലും, സൂറഃ സുമർ 68 ലും അവയുടെ വ്യാഖ്യാനത്തിലും കാണുക). صور (സ്വൂർ) എന്ന പദത്തിന് 'കൊമ്പ്', കാഹളം' എന്നൊക്കെയാണ് വാക്കർത്ഥം. ഇസ്റാഫീൽ (അ) എന്ന മലക്കായിരിക്കും കാഹളത്തിൽ ഊതുക എന്നു ഹദീഥുകളിൽ വന്നിട്ടു ണ്ട്. എന്നാൽ, ആ കാഹളം എങ്ങിനെയുള്ളതാണെന്നോ, അതിന്റെ സ്വഭാവമെന്താ ണെന്നോ നമുക്ക് അറിഞ്ഞുകൂടാ കാഹളത്തിന്റെയും ഊത്തിന്റെയും സ്വഭാവം എന്താ യിരുന്നാലും ശരി ഒന്നാമത്തെ ഊത്തോടുകൂടി ലോകാലോകങ്ങളുടെ ഘടനയെല്ലാം താറുമാറായി നാശമടയുമെന്നും, രണ്ടാമത്തെ ഊത്തോടുകൂടി എല്ലാവരും പുനരുജ്ജീ വിക്കുകയും ഒരു പുതിയ അഖിലാണ്ഡ വ്യവസ്ഥ നിലവിൽവരുകയും ചെയ്യുമെന്നും ക്വുർആനിൽനിന്ന് ഖണ്ഡിതമായി അറിയപ്പെട്ടിട്ടുള്ളതാണ്. അന്നത്തെ ദിവസം അവ ന്നാണ് രാജാധിപത്യം (وَلَهُ الْمُلْكُ...) എന്ന് പറഞ്ഞതിന്റെ താൽപര്യം, നാമമാത്രമെ ങ്കിലും ഒരധികാരമോ സ്വാധീനമോ അന്ന് മറ്റാർക്കും ഉണ്ടായിരിക്കുകയില്ല എന്നത്രെ. എക്കാലത്തും യഥാർത്ഥമായ ഭരണാധിപത്യം അല്ലാഹുവിനുതന്നെയാണുള്ളത്. എന്നാലും പരിമിതവും നാമമാത്രവുമായ ചില ഭരണാധികാരികൾ സൃഷ്ടികളിലും

നിലവിലുണ്ടല്ലോ. അന്ന് അതും ഉണ്ടായിരിക്കയില്ലെന്നർത്ഥം. لِّمَنِ الْمُلْكُ الْيَوْمَ لِلَّهِ الْوَاحِدِ الْقَهَّارِ (അന്ന് ആർക്കാണ് രാജാധിപത്യം? ഏകനായ സർവ്വാധികാരിയായ അല്ലാഹുവിന്!).

۞ وَإِذْ قَالَ إِبْرَٰهِيمُ لِأَبِيهِ ءَازَرَ أَتَتَّخِذُ أَصْنَامًا ءَالِهَةً ۖ إِنِّىٓ أَرَىٰكَ وَقَوْمَكَ فِى ضَلَٰلٍ مُّبِينٍ ﴿٧٤﴾

**﴾74﴿ ഇബ്‌റാഹീം തന്റെ പിതാവ് ആസറിനോട് പറഞ്ഞ സന്ദർഭം (ഓർക്കുക): 'താങ്കൾ ബിംബങ്ങളെ ആരാധ്യന്മാരാ(ദൈവങ്ങളാ)ക്കുകയോ?! നിശ്ചയമായും ഞാൻ, താങ്കളെയും, താങ്കളുടെ ജനതയെയും സ്പഷ്ടമായ വഴിപിഴവിലായി കാണുന്നു'.**

وَكَذَٰلِكَ نُرِىٓ إِبْرَٰهِيمَ مَلَكُوتَ ٱلسَّمَٰوَٰتِ وَٱلْأَرْضِ وَلِيَكُونَ مِنَ ٱلْمُوقِنِينَ ﴿٧٥﴾

**﴾75﴿ അതുപോലെ, ആകാശങ്ങളുടെയും, ഭൂമിയുടെയും 'മലകൂത്തും [രാജാധിപത്യ രഹസ്യവും] നാം ഇബ്‌റാഹീമിന് കാണിച്ചുകൊടുത്തിരുന്നു. അദ്ദേഹം ദൃഢവിശ്വാസികളിൽപെട്ടവനായിരിക്കുവാൻ വേണ്ടിയും(കൂടിയാണത്).**

---

﴾74﴿ وَإِذْ قَالَ പറഞ്ഞ സന്ദർഭം إِبْرَاهِيمُ ഇബ്‌റാഹീം لِأَبِيهِ തന്റെ ബാപ്പയോട്, പിതാവിനോട് آزَرَ ആസർ (എന്ന) أَتَتَّخِذُ താങ്കൾ ഉണ്ടാക്കുക(ആക്കുക)യാണോ أَصْنَامًا ബിംബ(വിഗ്രഹ)ങ്ങളെ آلِهَةً ആരാധ്യന്മാർ, ദൈവങ്ങൾ إِنِّي നിശ്ചയമായും ഞാൻ أَرَاكَ താങ്കളെ ഞാൻ കാണുന്നു وَقَوْمَكَ താങ്കളുടെ ജനങ്ങളെയും فِي ضَلَالٍ വഴിപിഴവിൽ, ദുർമാർഗത്തിൽ مُبِينٍ സ്പഷ്ട(വ്യക്ത)മായ ﴾75﴿ وَكَذَلِكَ അപ്രകാരം, അതുപോലെ نُرِي നാം കാണിച്ചുകൊടുത്തിരുന്നു, കാട്ടിക്കൊടുക്കുന്നു إِبْرَاهِيمَ ഇബ്‌റാഹീമിന് مَلَكُوتَ രാജാധിപത്യം, മഹാധിപത്യം السَّمَاوَاتِ ആകാശങ്ങളുടെ وَالْأَرْضِ ഭൂമിയുടെയും وَلِيَكُونَ അദ്ദേഹമായിരിക്കുവാനും مِنَ الْمُوقِنِينَ ദൃഢവിശ്വാസികളിൽപെട്ട(വൻ)

---

ഇബ്‌റാഹീം നബി(അ)യുടെ പിതാവിന്റെ പേർ ആസർ (آزَر) എന്നാണെന്നത്രെ ഈ വചനത്തിൽ നിന്ന് വ്യക്തമാകുന്നത്. പക്ഷേ, മിക്ക ക്വുർആൻ വ്യാഖ്യാതാക്കളും, ചരിത്രകാരന്മാരും പറയുന്നത് അദ്ദേഹത്തിന്റെ സാക്ഷാൽ പേർ താറഹ് -അഥവാ തേരഹ് (تارح)- എന്നായിരുന്നുവെന്നത്രെ. ബൈബ്ളിലും അങ്ങിനെത്തന്നെ. ആസർ എന്നത് അദ്ദേഹത്തിന്റെ ഒരു രണ്ടാം പേരോ, സ്ഥാനപ്പേരോ ആയിരുന്നുവെന്നും പലരും പറയുന്നു. (അല്ലാഹുവിനറിയാം). ഏതായാലും അദ്ദേഹം ഒരു വിഗ്രഹാരാധകനും, ക്ഷേത്രത്തിലെ വലിയ പൂജാരിയുമായിരുന്നു. വിഗ്രഹാരാധകരായ സ്വന്തം പിതാവി

നെയും നാട്ടുകാരെയും ഇബ്റാഹീം (അ) വിമർശിച്ചതിനെക്കുറിച്ചാണ് അല്ലാഹു ഇവിടെ പ്രസ്താവിക്കുന്നത്. ഇതിനെപറ്റി മർയം, അൻബിയാഉ് മുതലായ സൂറത്തുകളിൽ കൂടുതൽ വിശദമായി വിവരിച്ചു കാണാവുന്നതാണ്.

'രാജത്വം, രാജാധിപത്യം' എന്നർത്ഥമായ ملك (മുൽക്)ന്റെ അർത്ഥം കൂടുതൽ ശക്തിപ്പെടുത്തിയും മഹത്വപ്പെടുത്തിയും കൊണ്ടുള്ള ഒരു രൂപഭേദമാണ് مَلَكُوت (മലകൂത്ത്). അപ്രകാരം ഇബ്റാഹീമിന് നാം ആകാശഭൂമികളുടെ മലകൂത്ത് കാണിച്ചു കൊടുത്തിരുന്നു. (وَكَذَٰلِكَ نُرِي إِبْرَاهِيمَ مَلَكُوتَ السَّمَاوَاتِ وَالْأَرْضِ وَلِيَكُونَ مِنَ الْمُوقِنِينَ) എന്നു പറഞ്ഞതിന്റെ സാരം ഇതാണ്: ബിംബാരാധനക്ക് അടിമപ്പെട്ടിരുന്ന നാട്ടിലും വീട്ടിലും ജനിച്ചുവളർന്ന അദ്ദേഹം അത് ശിർക്കാണെന്നും ദുർമാർഗമാണെന്നും മനസ്സിലാക്കിയതുപോലെ, ആകാശഭൂമികളുടെ ഭരണാധികാരം, ഉടമസ്ഥത, അവയിൽ ഏകാരാധ്യനായിരിക്കുവാനുള്ള അർഹത, അവയുടെ രക്ഷാകർതൃത്വം ആദിയായവ അല്ലാഹുവിന് മാത്രമാണെന്ന യാഥാർത്ഥ്യം –കാര്യകാരണസഹിതം– അല്ലാഹു അദ്ദേഹത്തിന് വേണ്ടത്ര മനസ്സിലാക്കിക്കൊടുത്തിരുന്നു. ചിലർ പ്രസ്താവിച്ചുകാണുന്നതുപോലെ, ആകാശങ്ങളും ഭൂമികളും അവയിലെ വസ്തുക്കളുമെല്ലാം അല്ലാഹു അദ്ദേഹത്തിന് തുറന്നുകാണിച്ചുകൊടുത്തുവെന്നോ, വേറെ ചില പുത്തൻ വ്യാഖ്യാനക്കാർ പറയുന്നതുപോലെ ലോകത്തിന്റെ ആധിപത്യം വഹിക്കേണ്ടത് എങ്ങിനെയാണെന്ന് കാണിച്ചുകൊടുത്തുവെന്നോ അഖിലാണ്ഡത്തിന്റെ ഭരണരഹസ്യങ്ങളെല്ലാം മനസ്സിലാക്കിക്കൊടുത്തുവെന്നോ അല്ല ആ പറഞ്ഞതിന്റെ ഉദ്ദേശ്യം. സൂഃ അഅ്റാഫിൽ അല്ലാഹു പറയുന്നു: أَوَلَمْ يَنظُرُوا فِي مَلَكُوتِ السَّمَاوَاتِ وَالْأَرْضِ - الاعراف ١٨٥ (ആകാശങ്ങളുടെയും ഭൂമിയുടെയും മലകൂത്തിൽ അവർ നോക്കുന്നില്ലേ –അഥവാ ചിന്തിക്കുന്നില്ലേ?!) 'മലകൂത്ത്'നു പ്രസ്തുത വ്യാഖ്യാനങ്ങളൊന്നും യോജിക്കുകയില്ലെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. മേൽ സൂചിപ്പിച്ച യാഥാർത്ഥ്യങ്ങളെപറ്റി ചിന്തിച്ചു മനസ്സിലാക്കുവാനുള്ള ആഹ്വാനമാണ് ഈ വാക്യമെന്ന് പറയേണ്ടതില്ല. ഇബ്റാഹീം നബി (അ)ക്ക് അല്ലാഹു അതെല്ലാം വ്യക്തമായി മനസ്സിലാക്കിക്കൊടുക്കുകയും, അങ്ങനെ, അദ്ദേഹത്തിന്റെ വിശ്വാസം തികച്ചും സുദൃഢമായിത്തീരുകയും ചെയ്തിരുന്നുവെന്നത്രെ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. وَلِيَكُونَ مِنَ الْمُوقِنِينَ (അദ്ദേഹം ദൃഢവിശ്വാസികളുടെ കൂട്ടത്തിലാകുവാനും) എന്ന് തുടർന്നു പറഞ്ഞിട്ടുള്ളതും പ്രസ്താവ്യമാണ്. സാധാരണപോലെയുള്ള ഒരു വിശ്വാസമായിരുന്നില്ല അദ്ദേഹത്തിന്റെത്. ഒരു കാരണവശാലും പതറിപ്പോകുകയോ ബലക്ഷയം ബാധിക്കുകയോ ചെയ്യാത്ത വിശ്വാസമായിരുന്നു അദ്ദേഹത്തിന്റെത് എന്ന് താൽപര്യം. ഇതോട് ബന്ധപ്പെടുത്തിക്കൊണ്ട് അടുത്ത വചനത്തിൽ അല്ലാഹു വിവരിക്കുന്ന സംഭവം നോക്കുക:–

فَلَمَّا جَنَّ عَلَيْهِ ٱلَّيْلُ رَءَا كَوْكَبًا ۖ قَالَ هَٰذَا رَبِّى ۖ

**﴾76﴿ അങ്ങനെ, അദ്ദേഹത്തിന്റെ മേൽ രാത്രി (വന്നു) മൂടിയപ്പോൾ, അദ്ദേഹം ഒരു നക്ഷത്രം കണ്ടു; അദ്ദേഹം പറഞ്ഞു: 'ഇത് എന്റെ റബ്ബ് (രക്ഷിതാവ്) ആകുന്നു'.**

فَلَمَّآ أَفَلَ قَالَ لَآ أُحِبُّ ٱلۡأٓفِلِينَ ﴿٧٦﴾

എന്നിട്ട് അത് മറഞ്ഞു പോയപ്പോൾ, അദ്ദേഹം പറഞ്ഞു: 'മറഞ്ഞു പോകുന്നവരെ ഞാൻ ഇഷ്ടപ്പെടുന്നില്ല.

فَلَمَّا رَءَا ٱلۡقَمَرَ بَازِغٗا قَالَ هَٰذَا رَبِّيۖ فَلَمَّآ أَفَلَ قَالَ لَئِن لَّمۡ يَهۡدِنِي رَبِّي لَأَكُونَنَّ مِنَ ٱلۡقَوۡمِ ٱلضَّآلِّينَ ﴿٧٧﴾

﴿77﴾ എന്നിട്ട്, ചന്ദ്രൻ ഉദിച്ചുവരുന്നതായി കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു: 'ഇത് എന്റെ റബ്ബാകുന്നു'. എന്നിട്ട് അത് മറഞ്ഞുപോയപ്പോൾ, അദ്ദേഹം പറഞ്ഞു: 'എന്റെ റബ്ബ് എനിക്ക് മാർഗദർശനം നൽകിയില്ലെങ്കിൽ, നിശ്ചയമായും ഞാൻ വഴിപിഴച്ച ജനങ്ങളിൽപെട്ടവൻ തന്നെ ആയിത്തീരുന്നതാണ്.

فَلَمَّا رَءَا ٱلشَّمۡسَ بَازِغَةٗ قَالَ هَٰذَا رَبِّي هَٰذَآ أَكۡبَرُۖ

﴿78﴾ എന്നിട്ട് (പിന്നെ) സൂര്യൻ ഉദിച്ചു വരുന്നതായി കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു: 'ഇതെന്റെ റബ്ബാണ്; ഇത് ഏറ്റവും വലുതാകുന്നു'.

فَلَمَّآ أَفَلَتۡ قَالَ يَٰقَوۡمِ إِنِّي بَرِيٓءٞ مِّمَّا تُشۡرِكُونَ ﴿٧٨﴾

എന്നിട്ട് അത് മറഞ്ഞുപോയപ്പോൾ അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ, നിശ്ചയമായും ഞാൻ, (അല്ലാഹുവിനോട്) നിങ്ങൾ പങ്കുചേർക്കുന്നതിൽ നിന്ന്(ഒക്കെയും) ഒഴിവായവനാകുന്നു.

---

﴿76﴾ فَلَمَّا جَنَّ അങ്ങനെ മൂടിയ(മറയിട്ട)പ്പോൾ عَلَيۡهِ അദ്ദേഹത്തിന്റെ മേൽ اللَّيۡلُ രാത്രി رَأَى അദ്ദേഹം കണ്ടു كَوۡكَبًا ഒരു നക്ഷത്രം قَالَ അദ്ദേഹം പറഞ്ഞു هَٰذَا رَبِّي ഇത് എന്റെ റബ്ബാണ് فَلَمَّا أَفَلَ എന്നിട്ട് അത് മറഞ്ഞുപോയപ്പോൾ قَالَ അദ്ദേഹം പറഞ്ഞു لا أُحِبُّ ഞാൻ ഇഷ്ടപ്പെടുന്നില്ല الآفِلِينَ മറഞ്ഞുപോകുന്നവരെ. ﴿77﴾ فَلَمَّا رَأَى എന്നിട്ട് അദ്ദേഹം കണ്ടപ്പോൾ الْقَمَرَ ചന്ദ്രനെ بَازِغًا ഉദിച്ചുവരുന്ന (ഉദയം ചെയ്യുന്ന)തായി قَالَ അദ്ദേഹം പറഞ്ഞു هَٰذَا رَبِّي ഇത് എന്റെ റബ്ബാണ് فَلَمَّا أَفَلَ എന്നിട്ട് അത് മറഞ്ഞപ്പോൾ قَالَ അദ്ദേഹം പറഞ്ഞു لَئِن لَّمْ يَهْدِنِي എനിക്ക് വഴികാട്ടി(മാർഗദർശനം നൽകി)യില്ലെങ്കിൽ رَبِّي എന്റെ റബ്ബ് لَأَكُونَنَّ നിശ്ചയമായും ഞാൻ ആയിരിക്കതന്നെചെയ്യും مِنَ الْقَوْمِ ജനങ്ങളിൽപെട്ട(വൻ) الضَّالِّينَ വഴിപിഴച്ചവരായ ﴿78﴾ فَلَمَّا رَأَى എന്നിട്ടദ്ദേഹം കണ്ടപ്പോൾ الشَّمْسَ സൂര്യനെ بَازِغَةً ഉദിച്ചുവരുന്നതായി قَالَ അദ്ദേഹം പറഞ്ഞു هَٰذَا رَبِّي ഇതെന്റെ റബ്ബാണ് هَٰذَا أَكْبَرُ ഇത് ഏറ്റവും വലുതാണ് فَلَمَّا أَفَلَتْ എന്നിട്ടത് മറഞ്ഞപ്പോൾ قَالَ

إِنِّي وَجَّهْتُ وَجْهِيَ لِلَّذِى فَطَرَ ٱلسَّمَٰوَٰتِ وَٱلْأَرْضَ حَنِيفًا ۖ وَمَآ أَنَا۠ مِنَ ٱلْمُشْرِكِينَ ﴿٧٩﴾

﴾79﴿ **'ഞാൻ, ആകാശങ്ങളെയും, ഭൂമിയെയും സൃഷ്ടിച്ചുണ്ടാക്കിയവനിലേക്ക് ഋജുമാനസനായിക്കൊണ്ട് എന്റെ മുഖം (ഇതാ) തിരിച്ചിരിക്കുന്നു. ഞാൻ 'മുശ്‌രിക്കുകളിൽ' [പങ്കുചേർക്കുന്നവരിൽ] പെട്ടവനല്ല താനും'.**

---

അദ്ദേഹം പറഞ്ഞു يَاقَوْمِ എന്റെ ജനങ്ങളേ إِنِّيبَرِيءٌ നിശ്ചയമായും ഞാൻ ഒഴിവായവനാണ് مِمَّاتُشْرِكُونَ നിങ്ങൾ പങ്കുചേർക്കുന്നതിൽ നിന്ന് ﴾79﴿ إِنِّي وَجَّهْتُ നിശ്ചയമായും ഞാൻ മുഖം തിരിച്ചു وَجْهِيَ എന്റെ മുഖം لِلَّذِي യാതൊരുവനിലേക്ക് فَطَرَ സൃഷ്ടിച്ചുണ്ടാക്കിയ السَّمَاوَاتِ ആകാശങ്ങളെ وَالأَرْضَ ഭൂമിയെയും حَنِيفًا ഋജുമാനസനായി (ശുദ്ധ മനസ്കനായി) وَمَاأَنَا ഞാനല്ലതാനും مِنَالْمُشْرِكِينَ മുശ്‌രിക്കുകളിൽ, പങ്കുചേർക്കുന്നവരിൽപെട്ട(വൻ).

---

ഒരു പ്രാചീന രാജ്യമായ ബാബിലോണ്യയിലെ ഊർ എന്ന പട്ടണമായിരുന്നു ഇബ്‌റാഹീം നബി (അ)യുടെ ജന്മസ്ഥലം. തികച്ചും പരിപൂർണമായ അർത്ഥത്തിൽ തന്നെ വിഗ്രങ്ങളുടെ ഭരണമാണവിടെ നടന്നിരുന്നത്. ഓരോ ഗോത്രങ്ങൾക്കും, ദേശക്കാർക്കും പ്രത്യേകം പ്രത്യേകം കുലദൈവങ്ങളും, ദേവീദേവന്മാരുമുണ്ടായിരിക്കും. കല, വാണിജ്യം, വ്യവസായം, തത്വശാസ്ത്രം ആദിയായവയിലെല്ലാം അതിനിപുണമായിരുന്നു ആ നാടെങ്കിലും പുരോഹിത വർഗത്തിന്റെയും ക്ഷേത്രപൂജാരികളുടെയും ചൊൽപടിക്ക് വിധേയരായിരുന്നു ഭരണകർത്താക്കൾ. നാടുഭരിക്കുന്ന രാജാക്കൾ വിഗ്രഹദൈവങ്ങളുടെ ആശീർവ്വാദത്തോടുകൂടി രംഗത്ത് വരുന്നവരാകകൊണ്ട് അവരും ആരാധ്യന്മാരായി ഗണിക്കപ്പെട്ടിരുന്നു. പല നാമങ്ങളിലായി അറിയപ്പെട്ടിരുന്നതും, സൂര്യൻ, ചന്ദ്രൻ, ശുക്രൻ തുടങ്ങിയ പല നക്ഷത്രങ്ങളുടെ പേരിൽ സ്ഥാപിക്കപ്പെട്ടിരുന്നതുമായ പല ദേവീദേവ വിഗ്രങ്ങളും അവർക്കുണ്ടായിരുന്നു. കാമദേവിയെന്നും മറ്റുമുള്ള ചില പ്രത്യേക പ്രതിഷ്ഠകളും അക്കൂട്ടത്തിലുണ്ടായിരുന്നു. ഓരോന്നിന്റെ പേരും പ്രശസ്തിയും അനുസരിച്ച് ഓരോന്നിനും സ്വത്തുക്കളും, ക്ഷേത്രങ്ങളും, പൂജാരികളും ഉണ്ടായിരിക്കും. ഇബ്‌റാഹീം നബി (അ)യുടെ പിതാവാകട്ടെ, ഒരു ബിംബവ്യാപാരിയും, പൂജാരിവർഗത്തിലെ നേതാവും കൂടിയായിരുന്നു. ആദ്യമായി അദ്ദേഹം ബിംബാരാധനയെക്കുറിച്ച് പൊതുവെ സ്വന്തം പിതാവുമായി നടത്തിയ വിമർശനമാണ് 74-ാം വചനത്തിൽ കണ്ടത്. അനന്തരം സൂര്യചന്ദ്ര നക്ഷത്രഗ്രഹങ്ങളുടെ ആരാധനയെ വിമർശിച്ചുകൊണ്ട് ജനങ്ങളുമായി നടത്തിയ വാദപ്രതി

വാദമാണ് ഈ വചനത്തിൽ കാണുന്നത്.

ഇബ്റാഹീം നബി (അ)ക്കുണ്ടായ ഒരു ചിന്താഗതിയും, അവസാനം അദ്ദേഹം യഥാർത്ഥ തൗഹീദിലേക്ക് എത്തിച്ചേർന്ന കഥയുമാണോ ഈ വചനങ്ങളുടെ ഉള്ള ടക്കം? അതല്ല, വിഗ്രഹാരാധകരായ തന്റെ ജനതയുമായി അദ്ദേഹം നടത്തിയ ഒരു വാദപ്രതിവാദ സംഭവത്തിന്റെ ചിത്രീകരണമാണോ ഇത്? ഇങ്ങിനെ രണ്ടഭിപ്രായം നില വിലുണ്ട്. രണ്ടാമത്തെ അഭിപ്രായമാണ് കൂടുതൽ ന്യായമായി തോന്നുന്നതും, ക്വുർ ആന്റെ വാക്യങ്ങളോട് കൂടുതൽ യോജിച്ചു കാണുന്നതും. الله اعلم

അടുത്ത വചനത്തിൽ وَحَاجَّهُۥ قَوْمُهُۥ (അദ്ദേഹത്തിന്റെ ജനത അദ്ദേഹത്തോട് ന്യായ വാദം ചെയ്തു.) وَتِلْكَ حُجَّتُنَآ ءَاتَيْنَٰهَآ إِبْرَٰهِيمَ (അത് നാം ഇബ്റാഹീമിന്ന് നൽകിയ ന്യായമാണ്) എന്നും പറഞ്ഞിരിക്കുന്നുവല്ലോ.

ഇബ്നുകഥീർ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ ഇവിടെ ഒരു ദീർഘമായ പ്രസ്താ വന തന്നെചെയ്തുകാണാം. മേൽ സൂചിപ്പിച്ചതും അല്ലാത്തതുമായ പലകാര്യങ്ങളും വിവരിച്ചശേഷം അദ്ദേഹം തുടർന്നു പറയുന്നു: 'ഇബ്റാഹീം (അ) തന്റെ ജനങ്ങളു മായി നടത്തിയ ഒരു വാദപ്രതിവാദമാണ് ഇതെന്നുള്ളതത്രെ യാഥാർത്ഥ്യം. ഒന്നാമത്തെ (74-ാം വചനത്തിൽ വിവരിച്ച) രംഗം, വാനലോകത്തെ മലക്കുകളുടെ പ്രതിമകളായി സ്ഥാപിക്കപെട്ട ഭൗമികബിംബങ്ങളെ ആരാധിക്കുന്നതിന്റെ തെറ്റുകൾ അവർക്ക് വിവ രിച്ചു കൊടുത്തതാണ്. ഈ (വചനങ്ങളിൽ വിവരിച്ച) രംഗം, ആകാശത്തെ പ്രധാന ഗ്ര ഹങ്ങളായി ഗണിക്കപ്പെടുന്ന ചന്ദ്രൻ, ശുക്രൻ, ചൊവ്വ, ബുധൻ, വ്യാഴം, സൂര്യൻ, ശനി എന്നീ സപ്തഗ്രഹങ്ങളുടെ നാമത്തിൽ നടത്തപ്പെടുന്ന ക്ഷേത്രാരാധനയുടെ തെറ്റു കൾ അവർക്കദ്ദേഹം വിവരിച്ചു കൊടുത്തതാകുന്നു. ഈ ഗ്രഹങ്ങളിൽ അവരുടെ അടു ക്കൽ ഏറ്റവും പ്രധാനപ്പെട്ടത് സൂര്യനും, പിന്നെ ചന്ദ്രനും, പിന്നെ ശുക്രനുമാകുന്നു. അതായത്, ആദ്യം ശുക്രൻ ദൈവമായിരിക്കുവാൻ കൊള്ളുകയില്ല -അതിനു ഇടവും വലവും തെറ്റുവാനോ, ദിക്കുമാറി സഞ്ചരിക്കുവാനോ, സമയവ്യത്യാസം സ്വീകരിക്കു വാനോ മറ്റോ സ്വാതന്ത്ര്യമില്ലാതെ ഒരു മഹാശക്തിയുടെ നിയന്ത്രണത്തിലാണത് സ്ഥിതി ചെയ്യുന്നത്- എന്ന് അദ്ദേഹം സ്ഥാപിച്ചു. പിന്നീട്, ചന്ദ്രനിലേക്കും, അനന്തരം സൂര്യനിലേക്കും തിരിഞ്ഞു അതേപ്രകാരം തന്നെ സ്ഥാപിച്ചു. ഏറ്റവും പ്രധാനപെട്ട ഈ ഗ്രഹങ്ങൾക്ക് ദൈവീകതക്ക് അർഹതയില്ലാത്ത സ്ഥിതിക്ക് മറ്റുള്ളവരുടെ കാര്യം വിശിഷ്യാ പറയേണ്ടതില്ലല്ലോ. അങ്ങിനെ, ഖണ്ഡിതമായ തെളിവ് സഹിതം സത്യം സ്ഥാപിതമായപ്പോൾ അദ്ദേഹം പറഞ്ഞു: .... يَاقوم اني برىٓء (എന്റെ ജനങ്ങളേ, നിങ്ങൾ പങ്കുചേർക്കുന്നതിൽ നിന്ന് ഞാൻ ഒഴിവായവനാണ്. ഞാൻ ആകാശഭൂമികളെ സൃഷ്ടി ച്ചുണ്ടാക്കിയവനിലേക്ക് എന്റെ മുഖം തിരിച്ചിരിക്കുന്നു....)'

ഇബ്നുകഥീർ (റ) തുടർന്നു പറയുന്നു: 'ഇബ്റാഹീം (അ) ഇങ്ങനെ ഒരു വിചിന്തനം സ്വയം നടത്തിയതാണ് (ഒരു വാദപ്രതിവാദം ജനങ്ങളുമായി നടത്തിയതല്ല) എന്ന് എങ്ങിനെ പറയും?! അദ്ദേഹത്തെ സംബന്ധിച്ചാണല്ലോ അല്ലാഹു ഇങ്ങിനെയൊക്കെ പറയുന്നത്: الانبياء - وَلَقَدْ آتَيْنَا إِبْرَاهِيمَ رُشْدَهُ... (ഇബ്റാഹീമിന് അദ്ദേഹത്തിന്റെ തന്റേടം നാം മുമ്പേ നൽകിയിട്ടുണ്ട്. അദ്ദേഹത്തെപറ്റി നാം അറിയുന്നവരുമായിരുന്നു. അതായത് അദ്ദേഹം തന്റെ പിതാവിനോടും ജനങ്ങളോടും പറഞ്ഞ സന്ദർഭം: നിങ്ങൾ ഈ ഭജനമിരിക്കുന്ന പ്രതിമകൾ എന്താണ്? .......... (21:51-70) إِنَّ إِبْرَاهِيمَ كَانَ أُمَّةً قَانِتًا لِّلَّهِ حَنِيفًا وَلَمْ يَكُ مِنَ الْمُشْرِكِينَ... النحل (ഇബ്റാഹീം അല്ലാഹുവിനോട് ഭക്തിയർപ്പിക്കുന്ന ഋജുമാനസനായ ഒരു സമുദായം -ഒരു പ്രത്യേക സമുദായം- ആയിരുന്നു. അദ്ദേഹം ശിർക്ക് ചെയ്യുന്നവരിൽപെട്ടവനായിരുന്നില്ല.... (16:120-123). ...دِينًا قِيَمًا مِّلَّةَ إِبْرَاهِيمَ حَنِيفًا وَمَا كَانَ مِنَ الْمُشْرِكِينَ - الأنعام (.... ചൊവ്വിനു നിലകൊള്ളുന്ന മതം. അതായത് ഋജുമാനസനായിരുന്ന ഇബ്റാഹീമിന്റെ മാർഗം. അദ്ദേഹം ശിർക്ക് ചെയ്യുന്നവരിൽപെട്ടവനായിരുന്നില്ല..... (6:161) (ابن كثير)

وَحَآجَّهُۥ قَوْمُهُۥ ۚ قَالَ أَتُحَـٰٓجُّوٓنِّى فِى ٱللَّهِ وَقَدْ هَدَىٰنِ ۚ

**﴾80﴿ അദ്ദേഹത്തോട് അദ്ദേഹത്തിന്റെ ജനത ന്യായവാദം (തർക്കം) നടത്തി. അദ്ദേഹം പറഞ്ഞു: 'അല്ലാഹു എന്നെ നേർമാർഗത്തിലാക്കിത്തന്നിരിക്കെ, അല്ലാഹുവിന്റെ കാര്യത്തിൽ നിങ്ങൾ എന്നോട് ന്യായവാദം (തർക്കം) നടത്തുകയോ?!**

وَلَآ أَخَافُ مَا تُشْرِكُونَ بِهِۦٓ إِلَّآ أَن يَشَآءَ رَبِّى شَيْـًٔا ۗ وَسِعَ رَبِّى كُلَّ شَىْءٍ عِلْمًا ۗ أَفَلَا تَتَذَكَّرُونَ ﴿٨٠﴾

**നിങ്ങൾ അവനോട് പങ്ക് ചേർക്കുന്നതിനെ (ഒന്നുംതന്നെ) ഞാൻ ഭയപ്പെടുന്നില്ലതാനും; (അതെ) എന്റെ റബ്ബ് വല്ലതും ഉദ്ദേശിക്കുന്നതായാലല്ലാതെ. എന്റെ റബ്ബ് അറിവുകൊണ്ട് എല്ലാ വസ്തുക്കൾക്കും വിശാലമായിരിക്കുന്നു. [എല്ലാം അവന്റെ അറിവിൽ അടങ്ങുന്നു.] എന്നാൽ, നിങ്ങൾ ഉറ്റാലോചിക്കുന്നില്ലേ?!**

وَكَيْفَ أَخَافُ مَآ أَشْرَكْتُمْ وَلَا تَخَافُونَ أَنَّكُمْ أَشْرَكْتُم بِٱللَّهِ مَا لَمْ يُنَزِّلْ بِهِۦ عَلَيْكُمْ سُلْطَـٰنًا ۚ

**﴾81﴿ 'നിങ്ങൾ പങ്ക് ചേർത്ത തിനെ ഞാൻ എങ്ങിനെ ഭയപ്പെടും? നിങ്ങൾക്ക് അല്ലാഹു യാതൊരു അധികൃതരേഖയും ഇറക്കിത്തന്നിട്ടില്ലാത്തതിനെ നിങ്ങൾ അവനോട് പങ്കുചേർത്തതിനെക്കുറിച്ച് നിങ്ങൾ ഭയപ്പെടുന്നുമില്ല!**

فَأَيُّ ٱلْفَرِيقَيْنِ أَحَقُّ بِٱلْأَمْنِ إِن كُنتُمْ تَعْلَمُونَ ﴿٨١﴾

അപ്പോൾ, ഇരു വിഭാഗക്കാരിൽവെച്ചു നിർഭയതക്ക് കൂടുതൽ അർഹതയുള്ളവർ ആരാണ്? നിങ്ങൾക്ക് അറിയാമെങ്കിൽ (ആലോചിച്ചു നോക്കൂ)!'

ٱلَّذِينَ ءَامَنُوا۟ وَلَمْ يَلْبِسُوٓا۟ إِيمَٰنَهُم بِظُلْمٍ أُو۟لَٰٓئِكَ لَهُمُ ٱلْأَمْنُ وَهُم مُّهْتَدُونَ ﴿٨٢﴾

﴾82﴿ യാതൊരു കൂട്ടർ, വിശ്വസിക്കുകയും, തങ്ങളുടെ വിശ്വാസത്തോട് യാതൊരു അക്രമത്തെയും അവർ (കൂട്ടി) കലർത്താതിരിക്കുകയും ചെയ്തുവോ, അക്കൂട്ടർ-അവർക്കത്രെ നിർഭയതയുള്ളത്; അവർ നേർമാർഗം പ്രാപിച്ചവരുമാകുന്നു.

---

﴾80﴿ وَحَاجَّهُ അദ്ദേഹത്തോട് ന്യായവാദം ചെയ്തു (തർക്കം നടത്തി) قَوْمُهُ അദ്ദേഹത്തിന്റെ ജനത, ജനങ്ങൾ قَالَ അദ്ദേഹം പറഞ്ഞു أَتُحَاجُّونِّي നിങ്ങൾ എന്നോട് ന്യായവാദം നടത്തുകയോ فِي اللَّهِ അല്ലാഹുവി(ന്റെ കാര്യത്തി)ൽ وَقَدْ هَدَانِي അവൻ എന്നെ നേർമാർഗത്തിൽ ആക്കിയിട്ടുണ്ടെന്നിരിക്കെ وَلَا أَخَافُ ഞാൻ ഭയപ്പെടുന്നുമില്ല مَا تُشْرِكُونَ നിങ്ങൾ പങ്ക് ചേർക്കുന്നതിനെ بِهِ അവനോട് إِلَّا أَن يَشَاءَ ഉദ്ദേശിക്കുന്നതായാലല്ലാതെ رَبِّي എന്റെ രക്ഷിതാവ് شَيْئًا വല്ലകാര്യവും وَسِعَ വിശാലമായിരിക്കുന്നു رَبِّي എന്റെ റബ്ബ് كُلَّ شَيْءٍ എല്ലാ വസ്തുവിനും عِلْمًا അറിവാൽ (അറിവ്കൊണ്ട്) أَفَلَا تَتَذَكَّرُونَ അപ്പോൾ (എന്നാൽ) നിങ്ങൾ ഉറ്റാലോചിക്കു(ഓർമവെക്കു)ന്നില്ലേ. ﴾81﴿ وَكَيْفَ എങ്ങിനെയാണ്, എങ്ങിനെ أَخَافُ ഞാൻ ഭയപ്പെടും, ഭയപ്പെടുന്നത് مَا أَشْرَكْتُمْ നിങ്ങൾ പങ്കുചേർക്കുന്നതിനെ وَلَا تَخَافُونَ നിങ്ങൾ ഭയപ്പെടുന്നുമില്ല (എന്നിരിക്കെ) أَنَّكُمْ أَشْرَكْتُمْ നിങ്ങൾ പങ്കുചേർത്തതിനെക്കുറിച്ച് بِاللَّهِ അല്ലാഹുവിനോട് مَا لَمْ يُنَزِّلْ അവൻ ഇറക്കിയിട്ടില്ലാത്തതിനെ بِهِ അതിനെപ്പറ്റി, അതിന് عَلَيْكُمْ നിങ്ങൾക്ക് سُلْطَانًا ഒരു അധികൃതരേഖ (തെളിവ്) فَأَيُّ അപ്പോൾ ഏതാണ് (ആരാണ്) الْفَرِيقَيْنِ രണ്ടു കൂട്ടരിൽ, വിഭാഗങ്ങളിൽ أَحَقُّ അധികം അവകാശപ്പെട്ടത്, അർഹർ بِالْأَمْنِ നിർഭയതക്ക്, സമാധാനത്തിന് إِن كُنتُمْ നിങ്ങളാണെങ്കിൽ تَعْلَمُونَ നിങ്ങൾ അറിയുന്നു ﴾82﴿ الَّذِينَ യാതൊരു കൂട്ടർ آمَنُوا അവർ വിശ്വസിച്ചു وَلَمْ يَلْبِسُوا അവർ കലർത്തിയതുമില്ല إِيمَانَهُم അവരുടെ വിശ്വാസത്തോട്, വിശ്വാസത്തെ بِظُلْمٍ വല്ല അക്രമത്തെയും, അനീതിയുമായി أُولَٰئِكَ അക്കൂട്ടർ لَهُمُ الْأَمْنُ അവർക്കാണ് നിർഭയത وَهُم അവരാകട്ടെ مُّهْتَدُونَ നേർമാർഗം പ്രാപിച്ചവരുമാണ്.

ദീർഘകാലത്തെ പഴക്കം സിദ്ധിച്ച അന്ധവിശ്വാസങ്ങൾക്കും, ദുർന്നടപ്പുകൾക്കും എതിരിൽ വ്യക്തമായ തെളിവുകൾ സമർപ്പിക്കപ്പെടുമ്പോൾ അവയുടെ അനുയായികൾ തൽക്കാലം ഉത്തരം മുട്ടിയെന്നുവരും. എങ്കിലും അതവർക്ക് മാനസാന്തരം വരുത്തുക പ്രയാസമായിരിക്കും. എന്തെങ്കിലും മുടന്തൻ ന്യായങ്ങളോ തർക്കമോ നടത്തി തങ്ങളുടെ നിലപാടിനെ ന്യായീകരിക്കുവാൻ ശ്രമിക്കുകയായിരിക്കും അവർ ചെയ്യുക. ചിലപ്പോൾ ഭീഷണിയും അക്രമവുമായിരിക്കും ഉപയോഗിക്കുക. എല്ലാകാലത്തും കാണപ്പെടുന്ന പതിവാണിത്. ഇബ്റാഹീം നബി (അ)യുടെ ജനതയും അതുതന്നെയാണ് പയറ്റിയത്. അതായത്, പണ്ടുകാലം മുതൽക്കേ ചോദ്യം ചെയ്യപ്പെടാതെ എല്ലാവരും അംഗീകരിച്ചുവരുന്ന നടപടിയാണിത്. ഈ ദൈവങ്ങൾക്ക് ഇന്നിന്ന പ്രകാരമുള്ള മഹത്വങ്ങളും ശക്തികളുമൊക്കെയുണ്ട്. അവക്കെതിരെ വിരൽ ചൂണ്ടിയാൽ അവയുടെ ശാപകോപവും നാശവുമായിരിക്കും ഫലം. എന്നിങ്ങനെയുള്ള ന്യായങ്ങളും ഭീഷണികളും! ഇബ്റാഹീം നബി (അ) അവർക്ക് നൽകിയ മറുപടിയുടെ താൽപര്യം ഇതാണ്, നിങ്ങളുടെ ന്യായവാദങ്ങൾക്കും ഭീഷണികൾക്കും ഞാനൊട്ടും വിലകൽപിക്കുന്നില്ല. അല്ലാഹു മാത്രമാണ് രക്ഷിതാവും ആരാധ്യനും എന്നുള്ളതിന് സ്പഷ്ടമായ തെളിവുകൾ നിലവിലുണ്ട്. ആ തൗഹീദിൽ ഉറച്ചു നിൽക്കുവാനുള്ള ഭാഗ്യവും മനക്കരുത്തും അവൻ എനിക്ക് നൽകിയിട്ടുമുണ്ട്. അവൻ ഉദ്ദേശിച്ചാൽ വല്ലതും സംഭവിക്കുമെന്നല്ലാതെ, നിങ്ങളുടെ ഈ ദൈവങ്ങളിൽ നിന്ന് വല്ല ആപത്തും നാശവും സംഭവിച്ചേക്കുമെന്നുള്ള ഭയം എനിക്കില്ല.നേരെമറിച്ച് യാതൊരു തെളിവും ന്യായവുമില്ലാതെ നിങ്ങൾ അവയെ ദൈവങ്ങളാക്കി വെച്ചതിനാൽ അല്ലാഹുവിങ്കൽ നിന്നുണ്ടാകുന്ന ശിക്ഷകളെ ഭയപ്പെടേണ്ടിയിരിക്കുന്നത് നിങ്ങളാണ്. ആ ഭയം നിങ്ങൾക്കില്ല. അവനാണെങ്കിൽ സർവ്വ കാര്യങ്ങളും ശരിക്കറിയുന്നവനുമാണ്. അപ്പോൾ, ഭയം കൂടാതെ സമാധാനപ്പെട്ടുകൊണ്ടിരിക്കുവാൻ അവകാശപ്പെട്ടവർ നിങ്ങളാണോ? അതല്ല ഞാനോ?

82-ാം വചനത്തിലെ വാചകങ്ങൾ ഇബ്റാഹീം നബി (അ)യുടെ പ്രസ്താവനയുടെ തുടർച്ചയായി അല്ലാഹു ഉദ്ധരിച്ചതായിരിക്കുവാനും, അല്ലാഹുവിന്റെ സ്വന്തം പ്രസ്താവനയായിരിക്കുവാനും സാധ്യതയുണ്ട്. രണ്ടായിരുന്നാലും അതിന്റെ സാരം ഇപ്രകാരമാകുന്നു : സത്യവിശ്വാസം സ്വീകരിച്ച് തൗഹീദിൽ നിലയുറക്കുകയും, പിന്നീട് ശിർക്ക്പരമായ വല്ല അക്രമങ്ങളും അതിൽ കൂട്ടിക്കലർത്തി അതിനെ കളങ്കപ്പെടുത്താതിരിക്കുകയും ചെയ്യുന്നവർക്കാണ് യഥാർത്ഥവും ശാശ്വതവുമായ സമാധാനം ലഭിക്കുക. അവരാണ് യഥാർത്ഥ സന്മാർഗികളും. ബുഖാരീ (റ) തുടങ്ങിയ പലരും പല സ്വഹാബികളിൽ നിന്നും, താബിഉകളിൽ നിന്നുമായി രേഖപ്പെടുത്തിയ ഹദീഥുകളിൽ ഇപ്രകാരം വന്നിരിക്കുന്നു: 'ഈ വചനം അവതരിച്ചപ്പോൾ സ്വഹാബികൾക്ക് മനഃപ്രയാസം അനുഭവപ്പെട്ടു. ഒരു അക്രമവും ചെയ്യാത്തവർ, ആരാണ് നമ്മുടെ കൂട്ടത്തിലുള്ളത്?! എന്ന് അവർ പറഞ്ഞു. അപ്പോൾ നബി ﷺ പറഞ്ഞു: 'കാര്യം നിങ്ങൾ ധരിക്കുന്നതുപോലെയല്ല. ആ നല്ല മനുഷ്യൻ (ലുക്മാൻ-അ) തന്റെ മകനോടു പറഞ്ഞത് നിങ്ങൾ കേട്ടിട്ടില്ലേ. يَا بُنَيَّ لَا تُشْرِكْ بِاللَّهِ إِنَّ الشِّرْكَ لَظُلْمٌ عَظِيمٌ - لقمان (എന്റെ കുഞ്ഞുമോനേ, നീ അല്ലാഹുവിനോട് പങ്കുചേർക്കരുത്. നിശ്ചയമായും പങ്കുചേർക്കൽ -ശിർക്ക്- വമ്പിച്ച അക്രമമാകുന്നു.) എന്ന്?! ശിർക്കാണ് അതുകൊണ്ടുദ്ദേശ്യം'. സത്യവിശ്വാസം സ്വീകരിച്ചശേഷം ശിർക്കല്ലാത്ത വല്ല പാപങ്ങളും ചെയ്തവൻ അതുമൂലം കുറ്റക്കാരനാകുമെങ്കിലും അത്മൂലം അവൻ അവിശ്വാസിയായിത്തീരുമെന്നല്ല ഈ വചനത്തിന്റെ താൽപര്യമെന്നത്രെ നബി ﷺ ഈ ഹദീഥ് മുഖേന വ്യക്തമാക്കുന്നത്.

## വിഭാഗം - 10

﴾83﴿ അവ(യൊക്കെ) നമ്മുടെ ന്യായമാകുന്നു: തന്റെ ജനതക്കെതിരിൽ ഇബ്റാഹീമിന്ന് നാം അവ നൽകിയിരിക്കുകയാണ്. നാം ഉദ്ദേശിക്കുന്നവരെ നാം പല പദവികൾ ഉയർത്തുന്നു. നിശ്ചയമായും നിന്റെ റബ്ബ് അഗാധജ്ഞനും, സർവ്വജ്ഞനുമാകുന്നു.

**وَتِلْكَ حُجَّتُنَآ ءَاتَيْنَٰهَآ إِبْرَٰهِيمَ عَلَىٰ قَوْمِهِۦ ۚ نَرْفَعُ دَرَجَٰتٍ مَّن نَّشَآءُ ۗ إِنَّ رَبَّكَ حَكِيمٌ عَلِيمٌ ﴿٨٣﴾**

---

﴾83﴿ وَتِلْكَ അത്, അവ حُجَّتُنَا നമ്മുടെ ന്യായം (തെളിവ്) ആകുന്നു آتَيْنَاهَا നാം അത് (അവ) നൽകി إِبْرَاهِيمَ ഇബ്റാഹീമിന് عَلَىٰ قَوْمِهِ അദ്ദേഹത്തിന്റെ ജനതയുടെ മേൽ(എതിരിൽ) نَرْفَعُ നാം ഉയർത്തും دَرَجَاتٍ പലപദവികൾ, പടികൾ مَنْ نَشَاءُ നാം ഉദ്ദേശിക്കുന്നവരെ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് حَكِيمٌ അഗാധജ്ഞനാണ്, യുക്തിമാനാണ് عَلِيمٌ സർവ്വജ്ഞനാണ്.

---

74 മുതൽക്കുള്ള വചനങ്ങളിൽ, തൗഹീദിനെ സ്ഥാപിച്ചുകൊണ്ടും, ശിർക്കിനെ ഖണ്ഡിച്ചുകൊണ്ടും ഇബ്റാഹീം നബി (അ) തന്റെ ജനതയുടെ മുമ്പിൽ സമർപ്പിച്ച തെളിവുകളെയും ന്യായങ്ങളെയും ചൂണ്ടിക്കാട്ടികൊണ്ട് അല്ലാഹു നബി ﷺ യോട് പറയുകയാണ്: അതെല്ലാം നമ്മുടെ തൗഹീദിന്റെ തെളിവുകളായി നാം ഇബ്റാഹീമിന് പഠിപ്പിച്ചുകൊടുത്തതാണ്. നാം ഉദ്ദേശിക്കുന്നവരെ ഇതുപോലെ അസാധാരണമായ സ്ഥാനപദവികൾ നൽകി ഉയർത്തുന്നതാകുന്നു. ഞാൻ എല്ലാ കാര്യവും യുക്തിപൂർവ്വം പ്രവർത്തിക്കുന്ന അഗാധജ്ഞനും, സകലകാര്യങ്ങളും ശരിക്കറിയുന്ന സർവ്വജ്ഞനുമാണല്ലോ.

തൗഹീദിനെ സ്ഥാപിക്കുന്നതിൽ ആ പ്രവാചക പിതാവ് നടത്തിയ പ്രബോധന മാർഗങ്ങൾ അദ്ദേഹത്തിന്റെ കാലശേഷം, ലോകാവസാനംവരെ തുടർന്നു നടക്കത്തക്കവണ്ണം അദ്ദേഹത്തിന്റെ സന്താനപരമ്പരകളിലും മറ്റുമായി പ്രവാചകത്വ ശൃംഖല അല്ലാഹു നിലനിറുത്തി അനുഗ്രഹിച്ചതിനെക്കുറിച്ചാണ് തുടർന്നുള്ള വചനങ്ങളിൽ ചൂണ്ടിക്കാട്ടുന്നത്. കൂട്ടത്തിൽ, അദ്ദേഹത്തിന് വളരെ മുമ്പ്തന്നെ പ്രസ്തുത വിഷയത്തിൽ തൊള്ളായിരത്തമ്പത് വർഷക്കാലം അശ്രാന്തപരിശ്രമങ്ങൾ നടത്തിക്കൊണ്ടിരുന്ന അദ്ദേഹത്തിന്റെ പൂർവ്വ പിതാവായ നൂഹ് നബി (അ)യെക്കുറിച്ച് പ്രത്യേകം അനുസ്മരിപ്പിച്ചുകൊണ്ട് അല്ലാഹു പറയുന്നു:-

﴾84﴿ അദ്ദേഹത്തിന് നാം ഇസ്ഹാകിനെയും, യഅ്കൂബിനെയും പ്രദാനം ചെയ്കയും ചെയ്തു. എല്ലാവരെയും നാം നേർമാർഗത്തിലാക്കിയിരിക്കുന്നു. മുമ്പ് നൂഹിനെയും നാം നേർമാർഗത്തിലാക്കിയിരിക്കുന്നു.

**وَوَهَبْنَا لَهُۥٓ إِسْحَٰقَ وَيَعْقُوبَ ۚ كُلًّا هَدَيْنَا ۚ وَنُوحًا هَدَيْنَا مِن قَبْلُ ۖ**

وَمِن ذُرِّيَّتِهِۦ دَاوُۥدَ وَسُلَيْمَٰنَ وَأَيُّوبَ وَيُوسُفَ وَمُوسَىٰ وَهَٰرُونَ ۚ وَكَذَٰلِكَ نَجْزِى ٱلْمُحْسِنِينَ ﴿٨٤﴾

അദ്ദേഹത്തിന്റെ സന്തതികളിൽ നിന്ന് ദാവൂദിനെയും, സുലൈമാനെയും, അയ്യൂബിനെയും, യൂസുഫിനെയും, മൂസായെയും, ഹാറൂനെയും (നേർമാർഗത്തിലാക്കി).

അപ്രകാരം സൽഗുണവാന്മാർക്ക് നാം പ്രതിഫലം നൽകുന്നു.

وَزَكَرِيَّا وَيَحْيَىٰ وَعِيسَىٰ وَإِلْيَاسَ ۖ كُلٌّ مِّنَ ٱلصَّٰلِحِينَ ﴿٨٥﴾

《85》 സകരിയ്യായെയും, യഹ്‌യായെയും, ഈസായെയും, ഇൽയാസിനെയും (നേർമാർഗത്തിലാക്കി). എല്ലാവരും സദ്‌വൃത്തരിൽപെട്ടവരാകുന്നു.

وَإِسْمَٰعِيلَ وَٱلْيَسَعَ وَيُونُسَ وَلُوطًا ۚ وَكُلًّا فَضَّلْنَا عَلَى ٱلْعَٰلَمِينَ ﴿٨٦﴾

《86》 ഇസ്മാഈലിനെയും, അൽയസഇനെയും, യൂനുസിനെയും, ലൂത്വിനെയും (നേർമാർഗത്തിലാക്കി). എല്ലാവരെയും ലോകരെക്കാൾ നാം ശ്രേഷ്ഠരാക്കുകയും ചെയ്തിരിക്കുന്നു.

وَمِنْ ءَابَآئِهِمْ وَذُرِّيَّٰتِهِمْ وَإِخْوَٰنِهِمْ ۖ وَٱجْتَبَيْنَٰهُمْ وَهَدَيْنَٰهُمْ إِلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿٨٧﴾

《87》 അവരുടെ പിതാക്കളിൽ നിന്നും, അവരുടെ സന്തതികളിൽ നിന്നും, അവരുടെ സഹോദരങ്ങളിൽ നിന്നും (പലരെയും ശ്രേഷ്ഠരാക്കിയിരിക്കുന്നു) അവരെ നാം തിരഞ്ഞെടുക്കുകയും, നേരെ (ചൊവ്വാ)യുള്ള പാതയിലേക്ക് അവരെ നാം വഴി ചേർക്കുകയും ചെയ്തിരിക്കുന്നു.

---

《84》 وَوَهَبْنَا നാം പ്രദാനം ചെയ്കയും ചെയ്തു لَهُ അദ്ദേഹത്തിന് إِسْحَاقَ ഇസ്ഹാകിനെ وَيَعْقُوبَ യഅ്ക്വൂബിനെയും كُلًّا എല്ലാവരെയും هَدَيْنَا നാം നേർവഴിയിലാക്കി وَنُوحًا هَدَيْنَا നൂഹിനെയും നാം നേർവഴിയിലാക്കിയിരിക്കുന്നു مِنْ قَبْلُ മുമ്പ്, മുമ്പേ وَمِنْ ذُرِّيَّتِهِ അദ്ദേഹത്തിന്റെ സന്തതികളിൽ دَاوُدَ ദാവൂദിനെ(യും) وَسُلَيْمَانَ സുലയ്മാനെയും وَأَيُّوبَ അയ്യൂബിനെയും وَيُوسُفَ യൂസുഫിനെയും وَمُوسَى മൂസായെയും وَهَارُونَ ഹാറൂനെയും وَكَذَلِكَ അപ്രകാരം نَجْزِي നാം പ്രതിഫലം നൽകുന്നു الْمُحْسِنِينَ സൽഗുണ(പുണ്യ)വാന്മാർക്ക് 《85》 وَزَكَرِيَّا സകരിയ്യായെയും وَيَحْيَى യഹ്‌യായെയും وَعِيسَى ഈസായെയും وَإِلْيَاسَ ഇൽയാസിനെയും كُلٌّ എല്ലാം, എല്ലാവരും مِنَ الصَّالِحِينَ

സദ്‌വൃത്തരിൽ (നല്ലവരിൽ) പെട്ടവരാണ് ﴾86﴿ وَإِسْمَاعِيلَ ഇസ്മാഈലിനെയും وَالْيَسَعَ അൽയസഇനെയും وَيُونُسَ യൂനുസിനെയും وَلُوطًا ലൂത്വിനെയും وَكُلًّا എല്ലാവരെയും فَضَّلْنَا നാം ശ്രേഷ്ഠമാക്കി, ഉൽകൃഷ്ടമാക്കി عَلَى الْعَالَمِينَ ലോകരെക്കാൾ. ﴾87﴿ وَمِنْ آبَائِهِمْ അവരുടെ പിതാക്കളിൽ നിന്നും وَذُرِّيَّاتِهِمْ അവരുടെ സന്തതികളിൽ നിന്നും وَإِخْوَانِهِمْ അവരുടെ സഹോദരങ്ങളിൽ നിന്നും وَاجْتَبَيْنَاهُمْ അവരെ നാം തെരഞ്ഞെടുക്കുക(തെളിയിച്ചെടുക്കുക)യും ചെയ്തു وَهَدَيْنَاهُمْ അവരെ നാം നേർവഴിയിലാക്കുകയും ചെയ്തു, അവർക്ക് മാർഗദർശനവും നൽകി إِلَىٰ صِرَاطٍ പാതയിലേക്ക്, വഴിയിലേക്ക് مُسْتَقِيمٍ നേരെയുള്ള, ചൊവ്വായ

---

ഇസ്ഹാക്ക് (അ), ഇബ്റാഹീം (അ)ന്റെ പുത്രനും, യഅ്ക്വൂബ് (അ) പൗത്രനുമാകുന്നു. അദ്ദേഹത്തിനും, ഭാര്യ സാറാക്കും വാർദ്ധക്യം പ്രാപിച്ച കാലത്തായിരുന്നു അദ്ദേഹത്തിന് മക്കളുണ്ടാകുവാൻ പോകുന്നുവെന്ന് അല്ലാഹു മലക്കുകൾ മുഖാന്തരം സന്തോഷ വാർത്ത അറിയിച്ചത്. ആ സന്തോഷവാർത്തയിൽ തന്നെ മകൻ ഇസ്ഹാക്ക് (അ)നെപറ്റിയും പൗത്രൻ യഅ്ക്വൂബ് (അ)നെപറ്റിയും സന്തോഷമറിയിച്ചിരുന്നു (11:71) നൂഹ് നബി (അ)അദ്ദേഹത്തിന്റെ പൂർവ്വപിതാക്കളിൽ ഒരാളായതുകൊണ്ടാണ് അദ്ദേഹത്തെപറ്റി പറഞ്ഞപ്പോൾ مِنْ قَبْلُ (മുമ്പ്) എന്ന് പ്രത്യേകം പറഞ്ഞത്. തൗഹീദിന്റെ പ്രബോധന പാരമ്പര്യം ഇബ്റാഹീം നബി (അ)യുടെ സന്തതികളിലും പിൻഗാമികളിലും മാത്രമല്ല, പിതാക്കളിലും ഉണ്ടായിരുന്നുവെന്നത്രെ ഇതിലെ സൂചന.

وَمِنْ ذُرِّيَّتِهِ (അദ്ദേഹത്തിന്റെ സന്തതികളിൽ നിന്ന്) എന്ന വാക്കിന്റെ ഉദ്ദേശ്യം രണ്ടു പ്രകാരത്തിലാകാവുന്നതാണ്.

(1) ഇബ്റാഹീം (അ)ന്റെ സന്തതികളിൽ നിന്ന് എന്നുതന്നെ. അദ്ദേഹത്തെ സംബന്ധിച്ചാണല്ലോ സംസാരം. പക്ഷേ, തുടർന്നു പറയപ്പെട്ടവരിൽ, ലൂത്വ് (അ) അദ്ദേഹത്തിന്റെ നേരെ സന്താനമല്ല. അദ്ദേഹത്തിന്റെ പിതൃവ്യപുത്രനായിരുന്നു. അപ്പോൾ, പിതൃവ്യ പുത്രനെ സ്വന്തം പുത്രനെപോലെ കണക്കാക്കി 'സന്തതികളിൽ' എന്നു മൊത്തത്തിൽ പറഞ്ഞതായിരിക്കും. യൂനുസ് നബി (അ)യും അദ്ദേഹത്തിന്റെ സന്തതി പരമ്പരകളിൽപെട്ട ആളല്ലെന്നും അഭിപ്രായമുണ്ട്. ഇതു ശരിയാണെങ്കിൽ, തുടർന്നു പേരുപറയപ്പെട്ടവരിൽ അധിക ഭാഗവും സന്തതികളിൽ പെട്ടവരാണെന്നേ ഉദ്ദേശ്യമുണ്ടായിരിക്കൂ.

(2) നൂഹ് (അ)ന്റെ സന്തതികളിൽ നിന്ന് എന്നും ഉദ്ദേശ്യമാകാം. ആ വാക്കിന്റെ തൊട്ടുമുമ്പ് അദ്ദേഹത്തെക്കുറിച്ചാണല്ലോ പറഞ്ഞിരിക്കുന്നത്. ഇതനുസരിച്ച് പിന്നീട് പേര് പറയപ്പെട്ട എല്ലാ പ്രവാചകന്മാരും –ഇബ്റാഹീം (അ) പോലും– അദ്ദേഹത്തിന്റെ സന്താന പരമ്പരകളിൽ ഉൾപ്പെട്ടവരാണ്താനും. الله اعلم

ഈസാ (അ) പിതാവില്ലാതെ ജനിച്ച ആളായതുകൊണ്ട് അദ്ദേഹം മാതൃവഴിക്കു മാത്രമാണ് ഇബ്റാഹീം നബി (അ)യുടെ സന്താനപരമ്പരയിൽ ഉൾപ്പെടുന്നത്. ഇതിനെ അടിസ്ഥാനപ്പെടത്തി ذرية (സന്തതികൾ) എന്നവാക്കിൽ പിതൃവഴിക്കും മാതൃവഴിക്കുമുള്ള എല്ലാ മക്കളും ഉൾപെടുമെന്ന് ചില മഹാന്മാർ ചൂണ്ടിക്കാട്ടിയിരിക്കുന്നു. വേറൊരു

ആയത്തിൽ അല്ലാഹു പറയുന്നു: وَلَقَدْ أَرْسَلْنَا نُوحًا وَإِبْرَاهِيمَ وَجَعَلْنَا فِي ذُرِّيَّتِهِمَا النُّبُوَّةَ وَالْكِتَابَ (നാം നൂഹിനെയും ഇബ്റാഹീമിനെയും അയച്ചിട്ടുണ്ട്. അവർ രണ്ടാളുകളുടെയും സന്തതികളിൽ നാം പ്രവാചകത്വവും വേദഗ്രന്ഥവും ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു (സൂ: ഹദീദ്:26).

ഇബ്റാഹീം നബി (അ) അടക്കം പതിനെട്ടു പ്രവാചകന്മാരുടെ പേരാണ് അല്ലാഹു ഈ വചനങ്ങളിൽ എടുത്തു പറഞ്ഞത്. അവരുടെ ശ്രേഷ്ഠതകളും സവിശേഷതകളും, അവർക്കു ലഭിച്ച അനുഗ്രഹങ്ങളും ചുരുങ്ങിയ വാക്കുകളിലായി അല്ലാഹു ഇവിടെ ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു.

(1) അല്ലാഹു അവരെ നേർമാർഗത്തിലാക്കിയിരിക്കുന്നു (هَدَيْنَا) എന്ന്. ഇതിന്റെ മൂലധാതുവായ هداية، هدى (ഹിദായത്ത്, ഹുദാ) എന്നീ വാക്കുകൾക്ക് 'മാർഗദർശനം നൽകൽ, വഴികാട്ടൽ, വഴിയിൽ ചേർക്കൽ, സന്മാർഗത്തിലാക്കൽ' എന്നൊക്കെ അർത്ഥം വരാമെന്നും, 'മാർഗദർശനം നൽകുക' എന്ന അർത്ഥത്തിലുള്ള 'ഹിദായത്ത്' അല്ലാഹുവിൽ നിന്ന് മാത്രം ലഭിക്കുന്നതാണെന്നും സൂറത്തുൽ ഫാതിഹഃയിൽവെച്ച് നാം വിശദമായി വിവരിച്ചിട്ടുണ്ട്.

(2) അവർ സൽഗുണവാന്മാരും സദ്വൃത്തരുമായിരുന്നുവെന്ന്. മനസാ-വാചാ-കർമണാ അവരെല്ലാവരും പരിശുദ്ധരും നിഷ്കളങ്കരുമായിരുന്നുവെന്നും, അല്ലാഹുവിനോടും സൃഷ്ടികളോടും പാലിക്കേണ്ടുന്ന എല്ലാ കടപ്പാടുകളും മര്യാദകളും അവർ പാലിച്ചിരുന്നുവെന്നുമാണ് ഇതിന്റെ സാരം.

(3) അവർക്ക് ലോകരെക്കാൾ ശ്രേഷ്ഠത നൽകിയിരുന്നുവെന്ന്. പ്രവാചകന്മാർ പ്രവാചകന്മാരല്ലാത്ത മറ്റുള്ള എല്ലാവരെക്കാളും ശ്രേഷ്ഠന്മാരും ഉന്നതന്മാരുമായിരുന്നുവെന്നു സാരം.

(4) അവരെ അല്ലാഹു തിരഞ്ഞെടുക്കുകയും, വളവും വക്രതയുമില്ലാത്ത നേർക്കുനേരെയുള്ള മാർഗത്തിലേക്ക് വഴിചേർക്കുകയും ചെയ്തിരിക്കുന്നുവെന്ന്. ഈ അനുഗ്രങ്ങൾക്കെല്ലാം അനുയോജ്യമായിരിക്കത്തക്കവണ്ണം അവരിലുണ്ടായിരുന്ന ഉൽകൃഷ്ട ഗുണങ്ങൾ എന്തായിരുന്നുവെന്ന് തുടർന്നുള്ള വചനങ്ങളിൽ നിന്ന് സാമാന്യം മനസ്സിലാക്കാവുന്നതാണ്. അല്ലാഹു പറയുന്നു:-

ذَٰلِكَ هُدَى ٱللَّهِ يَهْدِى بِهِۦ مَن يَشَآءُ مِنْ عِبَادِهِۦ ۚ

﴿88﴾ **അത് അല്ലാഹുവിന്റെ (വക) മാർഗദർശനമത്രെ-തന്റെ അടിയാന്മാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവരെ അതുമൂലം അവൻ നേർമാർഗത്തിലാക്കുന്നു.**

وَلَوْ أَشْرَكُوا۟ لَحَبِطَ عَنْهُم مَّا كَانُوا۟ يَعْمَلُونَ ﴿٨٨﴾

**അവർ (അല്ലാഹുവിനോട്) പങ്കുചേർത്തിരുന്നു [ശിർക്ക് ചെയ്തിരുന്നു]വെങ്കിൽ, അവർ പ്രവർത്തിച്ചിരുന്നത് അവർക്ക് (ഫലപ്പെടാതെ) പൊളിഞ്ഞുപോകുക തന്നെ ചെയ്തിരുന്നു.**

أُولَٰٓئِكَ ٱلَّذِينَ ءَاتَيْنَٰهُمُ ٱلْكِتَٰبَ وَٱلْحُكْمَ وَٱلنُّبُوَّةَ ۚ فَإِن يَكْفُرْ بِهَا هَٰٓؤُلَآءِ فَقَدْ وَكَّلْنَا بِهَا قَوْمًا لَّيْسُوا۟ بِهَا بِكَٰفِرِينَ ﴿٨٩﴾

《89》നാം വേദഗ്രന്ഥവും, വിധി കർത്തൃത്വവും (അഥവാ വിജ്ഞാനവും), പ്രവാചകത്വവും നൽകിയിട്ടുള്ളവരത്രെ അക്കൂട്ടർ. എനി, ഇക്കൂട്ടർ അവയിൽ അവിശ്വസിക്കുകയാണെങ്കിൽ. അവയിൽ അവിശ്വസിക്കുന്നവരല്ലാത്ത ഒരു ജനതയെ നാം അവക്കു [അവയിൽ വിശ്വസിക്കുന്നതിന്] ഭരമേൽപിച്ചിട്ടുണ്ട്.

أُولَٰٓئِكَ ٱلَّذِينَ هَدَى ٱللَّهُ ۖ فَبِهُدَىٰهُمُ ٱقْتَدِهْ ۗ قُل لَّآ أَسْـَٔلُكُمْ عَلَيْهِ أَجْرًا ۖ إِنْ هُوَ إِلَّا ذِكْرَىٰ لِلْعَٰلَمِينَ ﴿٩٠﴾

《90》(നബിയേ) അല്ലാഹു നേർമാർഗത്തിലാക്കിയിട്ടുള്ളവരത്രെ (മേൽപറഞ്ഞ) അക്കൂട്ടർ; ആകയാൽ, അവരുടെ (ആ) നേർമാർഗത്തോട് നീ പിന്തുടർന്നുകൊള്ളുക.

പറയുക: 'ഇതിന്റെ പേരിൽ ഞാൻ നിങ്ങളോട് ഒരു പ്രതിഫലവും ചോദിക്കുന്നില്ല. ഇതു ലോകർക്ക് (മുഴുവൻ) വേണ്ടിയുള്ള ഒരു ഉൽബോധനമല്ലാതെ (മറ്റൊന്നും) അല്ല.

---

《88》 ذَٰلِكَ അത് هُدَى اللَّهِ അല്ലാഹുവിന്റെ മാർഗദർശനമാണ്, വഴികാട്ടലാണ് يَهْدِي بِهِ അത്മൂലം (അത്‌വഴി) അവൻ വഴികാട്ടുന്നു, നേർവഴിയിലാക്കും مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ مِنْ عِبَادِهِ അവന്റെ അടിയാന്മാരിൽ നിന്ന് وَلَوْ أَشْرَكُوا അവർ ശിർക്ക് ചെയ്തിരുന്നെങ്കിൽ, പങ്കുചേർക്കുന്നപക്ഷം لَحَبِطَ പൊളിഞ്ഞു (ഫലശൂന്യമായി) പോകുക തന്നെ ചെയ്യും عَنْهُمْ അവർക്ക്, അവരിൽ നിന്ന് مَا كَانُوا അവരായിരുന്നത് يَعْمَلُونَ അവർ പ്രവർത്തിക്കും 《89》 أُولَٰئِكَ അക്കൂട്ടർ الَّذِينَ യാതൊരുവരാണ് آتَيْنَاهُمُ അവർക്ക് നാം കൊടുത്തിരിക്കുന്നു الْكِتَابَ (വേദ)ഗ്രന്ഥം وَالْحُكْمَ വിധികർതൃത്വവും, വിജ്ഞാനവും وَالنُّبُوَّةَ പ്രവാചകത്വവും فَإِنْ يَكْفُرْ എനി അവിശ്വസിക്കുകയാണെങ്കിൽ بِهَا അതിൽ, അവയിൽ هَٰؤُلَاءِ ഇക്കൂട്ടർ فَقَدْ وَكَّلْنَا എന്നാൽ നാം ഏൽപിച്ചിട്ടുണ്ട് بِهَا അതിന്, അവയെപറ്റി قَوْمًا ഒരു ജനതയെ لَيْسُوا അവരല്ല بِهَا അതിൽ, അവയിൽ بِكَافِرِينَ അവിശ്വസിക്കുന്നവർ 《90》 أُولَٰئِكَ الَّذِينَ അക്കൂട്ടർ യാതൊരുവരാണ് هَدَى اللَّهُ അല്ലാഹു നേർമാർഗത്തിലാക്കി فَبِهُدَاهُمُ അതിനാൽ അവരുടെ നേർമാർഗത്തോട്, മാർഗദർശനത്തോട് اقْتَدِهْ നീ പിന്തുടരുക قُلْ നീ പറയുക لَا أَسْأَلُكُمْ ഞാൻ നിങ്ങളോട് ചോദിക്കുന്നില്ല عَلَيْهِ ഇതിന്റെ പേരിൽ, അതിന് أَجْرًا ഒരു കൂലി, പ്രതിഫലം

إِنۡ هُوَ ഇത്(അത്) അല്ല إِلَّا ذِكۡرَىٰ ഒരുൽബോധനം (സ്മരണ-ഉപദേശം) അല്ലാതെ لِلۡعَٰلَمِينَ ലോകർക്ക്.

---

മേൽപറയപ്പെട്ട എല്ലാവരും പ്രവാചകത്വം നൽകപ്പെടുവാനും, വേദഗ്രന്ഥം പ്രബോധനം ചെയ്വാനും എല്ലാ നിലക്കും അനുയോജ്യരായിരുന്നുവെന്നും, അവരൊക്കെ സന്മാർഗികളായിരുന്നുവെന്നും കഴിഞ്ഞ വചനങ്ങളിൽ ചൂണ്ടിക്കാട്ടി. തുടർന്നുകൊണ്ട് അതൊക്കെ അല്ലാഹുവിങ്കൽ നിന്ന് അവർക്ക് ലഭിച്ചതാണെന്നും, അവൻ ഉദ്ദേശിക്കുന്നവരെയാണ് അവൻ നേർമാർഗത്തിലാക്കുകയെന്നും അല്ലാഹു അറിയിക്കുന്നു. വളരെ പ്രധാനപ്പെട്ട ഒരു തത്വമാണിത് കാണിക്കുന്നത്. ഏതെങ്കിലും യോഗ്യതകൊണ്ടോ, പരിശ്രമം കൊണ്ടോ ലഭിക്കുന്ന കാര്യങ്ങളല്ല പ്രവാചകത്വ പദവിയും വേദഗ്രന്ഥവും. അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് മാത്രം അവൻ നൽകുന്ന അനുഗ്രഹമാണത്. പക്ഷേ, ഉപരിസൂചിതങ്ങളായ ഗുണങ്ങളുള്ള പരിശുദ്ധന്മാർക്കേ അവനതു നൽകുകയുള്ളുതാനും. തന്റെ ദൗത്യം ഏൽപിക്കുവാൻ പറ്റിയവർ ആരാണെന്ന് അവന് നല്ലപോലെ അറിയാമല്ലോ. ٱللَّهُ أَعۡلَمُ حَيۡثُ يَجۡعَلُ رِسَالَتَهُۥ ഇതാണാ തത്വം. ക്വുർആൻ പലപ്പോഴും വ്യക്തമാക്കിയിട്ടുള്ളതാണിത്.

പ്രവാചകന്മാരുടെയും, വേദഗ്രന്ഥങ്ങളുടെയും ദൗത്യത്തിന് കടകവിരുദ്ധമായതാണല്ലോ ശിർക്ക്. അത്കൊണ്ടാണ് അതോടൊപ്പം തന്നെ وَلَوۡ أَشۡرَكُواْ لَحَبِطَ عَنۡهُم مَّا كَانُواْ يَعۡمَلُونَ (അവർ ശിർക്ക് ചെയ്തിരുന്നെങ്കിൽ അവർ പ്രവർത്തിച്ചിരുന്നതെല്ലാം പൊളിഞ്ഞു ഫലശൂന്യമായിപോകുമായിരുന്നു) എന്ന് പറഞ്ഞിരിക്കുന്നത്. നബി തിരുമേനി ﷺക്കും, മുൻപ്രവാചകന്മാർക്കുമെല്ലാം തന്നെ, ശിർക്ക് ചെയ്യുന്നപക്ഷം നിശ്ചയമായും നിന്റെ കർമം പൊളിഞ്ഞു നിഷ്ഫലമായിപോകുന്നതാണെന്നും, നീ നഷ്ടക്കാരിൽപെട്ടു പോകുമെന്നും അല്ലാഹു വഹ്യ് നൽകുകയുണ്ടായിട്ടുണ്ടെന്ന് സൂ: സുമർ-65 ൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. പ്രവാചകന്മാർ ശിർക്കോ, ശിർക്കിലേക്ക് കാരണമായിത്തീരുന്നതോ ഒന്നും ചെയ്കയില്ലെന്നു തീർച്ച. അങ്ങനെ വല്ലതും അവർ ചെയ്തുവെന്ന് സങ്കൽപിക്കുക; എന്നാലവരുടെ കർമങ്ങളെല്ലാം ഫലശൂന്യമാകുകയും, മറ്റു മുശ്രിക്കുകളെപോലെ അവരും നഷ്ടക്കാരായിത്തീരുകയും ചെയ്യുമെന്നാണിതിന്റെ അർത്ഥം. ശിർക്കിന്റെ ഗൗരവവും, അതേ സമയത്ത് പ്രവാചകന്മാരുടെ പരിശുദ്ധതയുമാണിത് കാണിക്കുന്നത്.

തൗഹീദിന്റെ പ്രബോധനത്തിനും പ്രചരണത്തിനും നിയോഗിക്കപെട്ടവരാണ് മേൽപറഞ്ഞവരൊക്കെ. ആ ആവശ്യാർത്ഥം അവർക്ക് വേദഗ്രന്ഥങ്ങളും, ജനങ്ങൾക്കിടയിൽ വിധി കൽപിക്കുവാനുള്ള വിജ്ഞാനവും, പ്രവാചക പദവിയും നൽകപ്പെട്ടിരുന്നു. അവരെപ്പോലെ, അതേ ലക്ഷ്യത്തിനുവേണ്ടി, അതേപ്രകാരം വേദഗ്രന്ഥവും വിജ്ഞാനവും പ്രവാചകത്വവും നൽകപ്പെട്ട ആളാണ് മുഹമ്മദ് നബി ﷺയും. അദ്ദേഹത്തെ നിഷേധിക്കുന്നത് അവരെയെല്ലാം നിഷേധിക്കലാണ്. വസ്തുത ഇതായിരുന്നിട്ടും ഈ ജനത അദ്ദേഹത്തിൽ വിശ്വസിക്കുവാൻ തയ്യാറാകുന്നില്ലെങ്കിൽ -വേണ്ട - അവർ അവരുടെ പാട്ടിനുപോയ്ക്കൊള്ളട്ടെ, അവർ വിശ്വസിക്കാത്തതുകൊണ്ട് ഈ ലക്ഷ്യം മുടങ്ങിപ്പോകുമെന്ന് അവർ കരുതേണ്ടാ. നിഷേധികളല്ലാത്ത -തികച്ചും വിശ്വാസികളായ- വേറൊരു കൂട്ടരെ നാം അതിന് തയ്യാറാക്കി വെച്ചിട്ടുണ്ട് എന്നിങ്ങിനെ അല്ലാഹു മക്കാ മുശ്രിക്കുകളെ താക്കീത് ചെയ്യുന്നു. മക്കീ സൂറത്തുകളിൽപെട്ടതാണല്ലോ ഈ സൂറത്ത്. ഇത് അവതരിച്ചു അധികം കഴിയുന്നതിനു മുമ്പായി മദീനയിലെ അൻസ്വാരികളും മുഹാജിറുകളും തൗഹീദിന്റെ ദൗത്യവാഹകന്മാരായ കഥ

പ്രസിദ്ധമാണല്ലോ.

അവസാനം നബി ﷺ യെ അഭിമുഖീകരിച്ചുകൊണ്ട് രണ്ടു കാര്യങ്ങൾ ഉണർത്തിയിരിക്കുന്നു: (1) ആ പ്രവാചകവര്യന്മാർ സ്വീകരിച്ചും അനുഷ്ഠിച്ചും വന്ന ആ മാർഗം പിൻപറ്റണമെന്ന്. (2) അതിന്റെ പേരിൽ യാതൊരു പ്രതിഫലവും എനിക്കാവശ്യമില്ല; ലോക ജനങ്ങളുടെ നന്മക്കുവേണ്ടിയുള്ള ഒരു പൊതുഉൽബോധനവും ഉപദേശവും മാത്രമാണിത്; എനിക്കതിൽ യാതൊരു സ്വാർത്ഥവുമില്ല എന്ന് പ്രഖ്യാപിക്കണമെന്ന്. നബി ﷺ ഒരു പുതിയ പ്രസ്ഥാനത്തിന്റെ വക്താവൊന്നുമല്ല. പണ്ടുകാലം മുതൽക്കേ മനുഷ്യലോകത്തിന് വേണ്ടി അല്ലാഹു നിശ്ചയിച്ചവതരിപ്പിച്ചു നടപ്പിലാക്കിക്കൊണ്ടിരിക്കുന്ന ഒരു സാന്മാർഗിക വ്യവസ്ഥയുടെ പൂർത്തീകരണമാണ് നബി ﷺ നിർവ്വഹിച്ചുകൊണ്ടിരിക്കുന്നത്. അതിൽ അദ്ദേഹത്തിന്റേതായ ഒരു സ്വാർത്ഥോദ്ദേശ്യവും ഇല്ല. ഈ യാഥാർത്ഥ്യങ്ങൾ ജനങ്ങളെ ഗ്രഹിപ്പിക്കുകയാണ് ഈ കൽപനയുടെ താൽപര്യം. മതരംഗത്ത് പ്രവർത്തനം നടത്തുന്നവരെല്ലാം സദാ ഓർമിച്ചിരിക്കേണ്ടുന്ന രണ്ടു കാര്യങ്ങളാണിവ. അതെ, മുൻഗാമികളായ മാതൃകാ പുരുഷന്മാരുടെ സച്ചരിതങ്ങളെ പിന്തുടരലും, പ്രതിഫലേച്ഛയും സ്വാർത്ഥതാല്പര്യം ഇല്ലാതിരിക്കലും. والله الموفق والمعين

## വിഭാഗം – 11

وَمَا قَدَرُوا۟ ٱللَّهَ حَقَّ قَدْرِهِۦٓ إِذْ قَالُوا۟ مَآ أَنزَلَ ٱللَّهُ عَلَىٰ بَشَرٍ مِّن شَىْءٍ ۗ

**﴿91﴾ അല്ലാഹുവിന് അവന്റെ യഥാർത്ഥ നിലപാട് (അഥവാ മഹത്വം) അവർ കൽപിച്ചില്ല; 'അല്ലാഹു ഒരു മനുഷ്യന്റെ മേലും യാതൊന്നും (തന്നെ) അവതരിപ്പിച്ചിട്ടില്ല' എന്ന് അവർ പറഞ്ഞപ്പോൾ**

قُلْ مَنْ أَنزَلَ ٱلْكِتَـٰبَ ٱلَّذِى جَآءَ بِهِۦ مُوسَىٰ نُورًا وَهُدًى لِّلنَّاسِ ۖ تَجْعَلُونَهُۥ قَرَاطِيسَ تُبْدُونَهَا وَتُخْفُونَ كَثِيرًا ۖ وَعُلِّمْتُم مَّا لَمْ تَعْلَمُوٓا۟ أَنتُمْ وَلَآ ءَابَآؤُكُمْ ۖ قُلِ ٱللَّهُ ۖ ثُمَّ ذَرْهُمْ فِى خَوْضِهِمْ يَلْعَبُونَ ﴿٩١﴾

**നീ പറയുക: 'പ്രകാശവും, മനുഷ്യർക്ക് മാർഗദർശനവുമായിക്കൊണ്ട് മൂസാ കൊണ്ടുവന്ന (ആ) ഗ്രന്ഥം അവതരിപ്പിച്ചതാരാണ്?! നിങ്ങൾ അതിനെ (ചിലതൊക്കെ) വെളിവാക്കുകയും, പലതും മറച്ചുവെക്കുകയും ചെയ്തുകൊണ്ടുള്ള തുണ്ടുതാളുകളാക്കിക്കൊണ്ടിരിക്കുന്നു. നിങ്ങൾക്കാകട്ടെ, നിങ്ങളുടെ പിതാക്കൾക്കാകട്ടെ അറിഞ്ഞുകൂടാത്തത് നിങ്ങൾക്ക് പഠിപ്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു'. നീ പറയുക, അല്ലാഹുവാണ്(അത് അവതരിപ്പിച്ചത്) പിന്നീട്, അവരുടെ ആവശ്യത്തിൽ വിളയാടിക്കൊണ്ടിരിക്കുമാറ് അവരെ നീ വിട്ടേക്കുക.**

﴾91﴿ وَمَا قَدَرُوا അവർ കൽപിച്ചില്ല, കണക്കാക്കിയിട്ടില്ല, വകവെച്ചില്ല اللَّهَ അല്ലാഹുവിന്, അല്ലാഹുവിനെ حَقَّ قَدْرِهِ അവന്റെ യഥാർത്ഥ നിലപാട്, കണക്കാക്കേണ്ടപ്രകാരം , മഹത്വത്തിന്റെ മുറക്ക് إِذْ قَالُوا അവർ പറഞ്ഞപ്പോൾ, പറഞ്ഞതിനാൽ مَا أَنزَلَ اللَّهُ അല്ലാഹു അവതരിപ്പിച്ചിട്ടില്ല عَلَىٰ بَشَرٍ ഒരു മനുഷ്യന്റെ മേലും مِّن شَيْءٍ ഒരു വസ്തുവും (യാതൊന്നും) قُلْ നീ പറയുക مَنْ أَنزَلَ ഇറക്കിയതാർ, ആർ അവതരിപ്പിച്ചു الْكِتَابَ الَّذِي യാതൊരു ഗ്രന്ഥം جَاءَ بِهِ അതിനെകൊണ്ടുവന്നു مُوسَىٰ മൂസാ نُورًا പ്രകാശമായിക്കൊണ്ട് وَهُدًى മാർഗദർശനവും لِّلنَّاسِ മനുഷ്യർക്ക് تَجْعَلُونَهُ അതിനെ നിങ്ങൾ ആക്കുന്നു قَرَاطِيسَ പലതുണ്ടു, താളുകൾ تُبْدُونَهَا അവയെ നിങ്ങൾ വെളിവാക്കിക്കൊണ്ട് وَتُخْفُونَ നിങ്ങൾ മറച്ചുവെച്ചുകൊണ്ടും كَثِيرًا പലതും, വളരെ وَعُلِّمْتُم നിങ്ങൾക്ക് പഠിപ്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു مَّا لَمْ تَعْلَمُوا നിങ്ങൾക്കറിഞ്ഞു കൂടാത്തത്, നിങ്ങൾ അറിഞ്ഞിട്ടില്ലാത്തത് أَنتُمْ നിങ്ങൾ وَلَا آبَاؤُكُمْ നിങ്ങളുടെ പിതാക്കളും ഇല്ലാത്തത് قُلِ നീ പറയുക اللَّهُ അല്ലാഹുവാണ് ثُمَّ ذَرْهُمْ പിന്നെ അവരെ നീ വിട്ടേക്കുക فِي خَوْضِهِمْ അവരുടെ മുഴുകലിൽ (അനാവശ്യത്തിൽ) يَلْعَبُونَ അവർ വിളയാടുമാറ്, കളിച്ചുകൊണ്ട്.

---

وَمَا قَدَرُوا اللَّهَ حَقَّ قَدْرِهِ (അല്ലാഹുവിന് അവന്റെ യഥാർത്ഥ നിലപാട് അവർ കൽപിച്ചില്ല -അഥവാ അവന്റെ മഹത്വത്തെ അവർ കണക്കാക്കേണ്ട പ്രകാരം കണക്കാക്കിയില്ല.) എന്നുള്ള വാക്യം ഇവിടെ മാത്രമല്ല, ഹജ്ജ് 74 ലും, സുമർ 67 ലും കാണാവുന്നതാണ്. അവിശ്വാസത്തെയും, ശിർക്കിനെയും കുറിച്ചു സംസാരിക്കുന്ന മദ്ധ്യേയാണ് എല്ലാ സ്ഥലത്തും ആ വാക്യമുള്ളത്. അല്ലാഹുവിന്റെ മഹത്വം അവർ വേണ്ടതുപോലെ മനസ്സിലാക്കിയില്ല- അവനെ സംബന്ധിച്ച് അറിഞ്ഞിരിക്കേണ്ടുന്ന പ്രകാരം അറിഞ്ഞില്ല- അതാണ് അതിനൊക്കെ കാരണമെന്ന് സാരം. അല്ലാഹു സർവ്വലോക നിയന്താവാണ്, സർവ്വജ്ഞനും യുക്തിമാനുമാണ്, സർവ്വശക്തനും കാരുണ്യവാനുമാണ്, മനുഷ്യ പ്രകൃതിയെക്കുറിച്ചും അവന്റെ വിജയ പരാജയങ്ങളെക്കുറിച്ചും മനുഷ്യനെക്കാൾ അറിയുന്നവനാണ്, അവർക്ക് വേണ്ടുന്ന മാർഗദർശനങ്ങളും മാർഗനിർദ്ദേശങ്ങളും നൽകുവാനുള്ള പരിപാടികൾ അവൻ നടപ്പിൽ വരുത്തിയിട്ടുണ്ട്. പ്രവാചകന്മാരും വേദഗ്രന്ഥങ്ങളുമൊക്കെ അതിന്റെ ചില കണ്ണികളാണ് എന്നിത്യാദി യാഥാർത്ഥ്യങ്ങൾ മനസ്സിലാക്കാത്തതാണല്ലോ അവിശ്വാസത്തിനും ബഹുദൈവ വിശ്വാസത്തിനും കാരണമായിത്തീരുന്നത്.

'ഒരു മനുഷ്യന്റെ മേലും അല്ലാഹു ഒന്നും തന്നെ അവതരിപ്പിച്ചിട്ടില്ല' എന്ന് പറഞ്ഞത് ആരായിരുന്നുവെന്നുള്ളതിൽ വ്യാഖ്യാതാക്കൾക്കിടയിൽ രണ്ടഭിപ്രായങ്ങൾ കാണുന്നു:

(1) മക്കാ മുശ്രിക്കുകളായിരിക്കണമെന്ന്. വേദഗ്രന്ഥങ്ങളെയും പ്രവാചകന്മാരെയും സംബന്ധിച്ച് പറയത്തക്ക പരിചയങ്ങളൊന്നും ഇല്ലാത്തവരാണല്ലോ അറബി മുശ്രിക്കുകൾ. മലക്കുകളെയല്ലാതെ, മനുഷ്യനെ റസൂലായി അയച്ചതിലും അവർക്ക് എതിർപ്പുണ്ട്. യഹൂദികളെ സംബന്ധിച്ചിടത്തോളം അവർ നബി ﷺ യെയും, ഖുർആനെയും നിഷേധിക്കുന്നത് ശരി. പക്ഷേ, മൂസാ നബി(അ)ക്ക് തൗറാത്ത് അവതരിച്ചതിനെ അവർ

നിഷേധിക്കുകയില്ല. എന്നിരിക്കെ, അല്ലാഹു ആർക്കും യാതൊന്നും അവതരിപ്പിച്ചിട്ടില്ലെന്ന് അവരെങ്ങിനെ പറയും? ഈ സൂറത്ത് അവതരിച്ചത് മക്കീ കാലഘട്ടത്തിലാണ്. അക്കാലത്ത് യഹൂദികളുമായി ഒരേറ്റുമുട്ടൽ ഉണ്ടായിട്ടുമില്ല. അതുകൊണ്ട് ഇത് മക്കാമുശ്‌രിക്കുകളുടെ വകയായിരിക്കുവാനാണ് ന്യായം എന്നത്രെ ഈ അഭിപ്രായക്കാർ പറയുന്നത്. ഇബ്നു അബ്ബാസ് (റ), മുജാഹിദ് (റ), ഇബ്നുജരീർ (റ), ഇബ്നു കഥീർ (റ) മുതലായവർ ഈ അഭിപ്രായക്കാരാകുന്നു. ഈ അഭിപ്രായപ്രകാരം, അങ്ങിനെയാണെങ്കിൽ- 'മൂസാ (അ) കൊണ്ടുവന്ന വേദഗ്രന്ഥം ആരാണ് അവതരിപ്പിച്ചത്. (مَنْ أَنزَلَ ٱلْكِتَـٰبَ ٱلَّذِى جَآءَ بِهِۦ مُوسَىٰ)' എന്ന് അവരോട് ചോദിക്കുന്നതിൽ എന്താണർത്ഥം? എന്നൊരു സംശയത്തിനവകാശമുണ്ട്. യഹൂദികൾ വേദക്കാരാണെന്നും അവരുടെ കൈവശമുള്ള തൗറാത്ത് മൂസാ നബി (അ)ക്ക് അവതരിച്ചതാണെന്നും യഹൂദികളുമായുള്ള ചിരകാല പരിചയത്തിൽ നിന്ന് മുശ്‌രിക്കുകളും വിശ്വസിച്ചുവശായിട്ടുണ്ട്. ആ വിശ്വാസത്തെ അടിസ്ഥാനമാക്കിയാണ് ഈ ചോദ്യം എന്നത്രെ ഈ സംശയത്തിന് നൽകപ്പെടുന്ന മറുപടി.

(2) യഹൂദികളായിരിക്കണം അതിന്റെ വക്താക്കൾ എന്ന്. മൂസാ (അ) കൊണ്ടുവന്ന ആ ഗ്രന്ഥം ആർ അവതരിപ്പിച്ചുവെന്ന ചോദ്യം മുശ്‌രിക്കുകളോട് ചോദിച്ചതാവാൻ തരമില്ല -യഹൂദികളോട് ചോദിച്ചതാവാനേ തരമുള്ളൂ- എന്നാണ് ഈ അഭിപ്രായക്കാരുടെ ന്യായം. അല്ലാഹു ആർക്കും ഒന്നും അവതരിപ്പിച്ചുകൊടുത്തില്ലെന്ന് യഹൂദികൾ എങ്ങിനെ വാദിക്കും? എന്നൊരു അപവാദം ഈ അഭിപ്രായത്തിന്നെതിരിലും ഉന്നയിക്കപ്പെടാം. ക്വുർആന്റെ നേരെയുള്ള അവരുടെ വൈരാഗ്യത്തിന്റെ കാഠിന്യം നിമിത്തം അവരങ്ങിനെ പറഞ്ഞതാണ്. അല്ലാതെ തൗറാത്തിന്റെ അവതരണത്തെ നിഷേധിക്കലല്ല അവരുടെ ഉദ്ദേശ്യം. ക്വുർആനോടുള്ള എതിർപ്പുമൂലം യഹൂദികൾ ഇതുപോലെ വേറെയും പലതും പറയുക വിദൂരമൊന്നുമല്ല എന്നൊക്കെയാണ് ഈ അഭിപ്രായക്കാർ അതിന് നൽകുന്ന മറുപടി. ഒരു പക്ഷേ, നബി ﷺക്കും ക്വുർആനുമെതിരിൽ മുശ്‌രിക്കുകളെ ഇളക്കി വിടുവാൻ വേണ്ടി യഹൂദികൾ പടച്ചുണ്ടാക്കിയതും, മുശ്‌രിക്കുകൾ ഏറ്റുപാടിയതുമായിരിക്കുവാനും സാധ്യത കാണുന്നു. അങ്ങിനെയെങ്കിൽ മേൽകണ്ട സംശയങ്ങൾക്ക് പിന്നെ അധികമൊന്നും സ്ഥാനമില്ല താനും. الله اعلم

ഏതായാലും 'നിങ്ങൾ അതിനെ -മൂസാ നബി കൊണ്ടുവന്ന ഗ്രന്ഥത്തെ- വെളിവാക്കുകയും പലതും മറച്ചുവെക്കുകയും ചെയ്തുകൊണ്ടുള്ള തുണ്ടുതാളുകളാക്കുന്നു (تَجْعَلُونَهُۥ قَرَاطِيسَ تُبْدُونَهَا وَتُخْفُونَ كَثِيرًا)' എന്ന വാക്യം യഹൂദികളെ ഉദ്ദേശിച്ചാണെന്ന് വ്യക്തമാണ്. ജനങ്ങൾക്കിടയിൽ വെളിവാക്കുന്ന ഭാഗങ്ങളും, പൊതുജനങ്ങളെ അറിയിക്കാതെ പണ്ഡിതന്മാർക്കും നേതാക്കൾക്കുമിടയിൽ രഹസ്യമാക്കി വെച്ചിരുന്ന ഭാഗങ്ങളും എന്നിങ്ങിനെ തൗറാത്തിനെ അവർ തരംതിരിച്ചു എഴുതിവെച്ചിരുന്നതിനെയാണ് ഇത് ചൂണ്ടിക്കാട്ടുന്നത്. മൂസാ നബി(അ)കൊണ്ടുവന്ന തൗറാത്തിന്റെ അധ്യാപനങ്ങളെ നിങ്ങൾ അലങ്കോലപ്പെടുത്തിക്കൊണ്ടിരിക്കുകയാണെങ്കിലും അതിന്റെ അവതരണത്തെ നിഷേധിക്കുവാൻ നിങ്ങൾക്ക് സാധ്യമല്ലെന്ന് സാരം. 'നിങ്ങൾക്കും നിങ്ങളുടെ പിതാക്കൾക്കും അറിഞ്ഞുകൂടാതിരുന്ന കാര്യം നിങ്ങൾക്ക് പഠിപ്പിക്കപ്പെട്ടു (عُلِّمْتُم مَّا لَمْ تَعْلَمُوٓا۟ أَنتُمْ وَلَآ ءَابَآؤُكُمْ) എന്ന് പറഞ്ഞത് ക്വുർആൻ മുഖേന -അല്ലെങ്കിൽ തൗറാത്ത് മുഖേന- ജനങ്ങൾക്ക് അല്ലാഹു വിവരിച്ചുകൊടുത്തിട്ടുള്ള അറിവുകളെ സൂചിപ്പിക്കുന്നു.

അവസാനമായി, അവരെപറ്റി നബി ﷺയോടു കൽപിച്ചതിന്റെ താൽപര്യം ഇതാണ്: മൂസാ (അ)ക്ക് ലഭിച്ച ഗ്രന്ഥം അല്ലാഹു അതരിപ്പിച്ചതാണെന്ന് സമ്മതിക്കുകയല്ലാതെ അവർക്ക് നിവൃത്തിയില്ല. ആകയാൽ, അല്ലാഹു ആർക്കും ഒന്നും അവതരിപ്പിക്കുകയുണ്ടായിട്ടില്ല -അഥവാ ഖുർആൻ അവതരിപ്പിച്ചു തന്നത് അല്ലാഹുവാണെന്ന് മുഹമ്മദ് ﷺ പറയുന്നത് ശരിയല്ല- എന്ന വാദം തികച്ചും നിരർത്ഥവും ബാലിശവുമാകുന്നു. അതിനെ ഒട്ടും സാരമാക്കേണ്ടതില്ല. അത്തരം അനാവശ്യങ്ങളിൽ മുഴുകി രസിച്ചുംകൊണ്ട് അവരങ്ങു നടക്കട്ടെ. അതിന്റെ ഭവിഷ്യത്ത് അവർക്ക് അറിയാറാകും!

وَهَـٰذَا كِتَـٰبٌ أَنزَلْنَـٰهُ مُبَارَكٌ مُّصَدِّقُ ٱلَّذِى بَيْنَ يَدَيْهِ وَلِتُنذِرَ أُمَّ ٱلْقُرَىٰ وَمَنْ حَوْلَهَا ۚ

**﴾92﴿ (ഇതാ) ഇതും നാം അവതരിപ്പിച്ച ഒരു ഗ്രന്ഥമത്രെ; അനുഗൃഹീതമായ [വർദ്ധിച്ച നന്മകളുള്ള]തും, അതിന്റെ മുമ്പിലുള്ളതിനെ സത്യപ്പെടുത്തുന്നതുമാണ് (അത്). 'ഉമ്മുൽ ക്വുറാ'യെ [രാജ്യങ്ങളുടെ കേന്ദ്രത്തെ]യും, അതിന്റെ ചുറ്റുപുറമുള്ളവരെയും നീ താക്കീത് ചെയ്‌വാൻ വേണ്ടിയും (കൂടിയാകുന്നു).**

وَٱلَّذِينَ يُؤْمِنُونَ بِٱلْـَٔاخِرَةِ يُؤْمِنُونَ بِهِۦ ۖ وَهُمْ عَلَىٰ صَلَاتِهِمْ يُحَافِظُونَ ﴿٩٢﴾

**പരലോകത്തിൽ വിശ്വസിക്കുന്നവർ അതിൽ വിശ്വസിക്കുന്നതാണ്; അവർ, തങ്ങളുടെ നമസ്കാരത്തെപറ്റി കാത്തുസൂക്ഷിക്കുകയും ചെയ്യും.**

---

﴾92﴿ وَهَذَا كِتَابٌ ഇതാ ഒരു ഗ്രന്ഥം, ഇതും ഒരു ഗ്രന്ഥമാണ് أَنزَلْنَاهُ നാമത് ഇറക്കി, നാം അവതരിപ്പിച്ച مُبَارَكٌ അനുഗൃഹീതമായ, ആശീർവ്വദിക്കപ്പെട്ട مُصَدِّقُ സത്യപ്പെടുത്തുന്ന الَّذِي യാതൊന്നിനെ بَيْنَ يَدَيْهِ അതിന്റെ മുമ്പിലുള്ള وَلِتُنذِرَ നീ താക്കീത് (മുന്നറിയിപ്പ്) നൽകുവാനും أُمَّ الْقُرَى ഉമ്മുൽ ക്വുറായെ, രാജ്യങ്ങളുടെ മാതാവിന് (കേന്ദ്രത്തിന്) وَمَنْ حَوْلَهَا അതിന്റെ ചുറ്റിലുമുള്ളവരെയും وَالَّذِينَ يُؤْمِنُونَ വിശ്വസിക്കുന്നവർ بِالآخِرَةِ പരലോകത്തിൽ يُؤْمِنُونَ അവർ വിശ്വസിക്കും بِهِ ഇതിൽ, അതിൽ وَهُمْ അവരാകട്ടെ عَلَى صَلَاتِهِمْ തങ്ങളുടെ നമസ്കാരത്തെപ്പറ്റി يُحَافِظُونَ കാത്തുസൂക്ഷിക്കുന്നതുമാണ്.

---

ഒരു മനുഷ്യനും അല്ലാഹു യാതൊന്നും അവതരിപ്പിച്ചു കൊടുക്കുകയുണ്ടായിട്ടില്ലെന്ന് പറയുന്നത് കളവാണെന്നും, മൂസാ നബി (അ)ക്ക് തൗറാത്ത് നൽകിയിട്ടുള്ളതിനെ അവർക്ക് നിഷേധിക്കുക സാധ്യമല്ലെന്നും കഴിഞ്ഞ വചനത്തിൽ അല്ലാഹു ചൂണ്ടിക്കാണിച്ചു. അതുപോലെ, അല്ലാഹു അവതരിപ്പിച്ച ഒരു വേദഗ്രന്ഥം തന്നെയാണ് ക്വുർആൻ എന്നും, അത് നന്മകൾ നിറഞ്ഞ അനുഗൃഹീത ഗ്രന്ഥവും, മുൻവേദഗ്രന്ഥങ്ങൾക്ക് സത്യസാക്ഷ്യം വഹിക്കുന്നതുമാണെന്നും, മക്കാ നിവാസികളെയും മക്കായുടെ ചുറ്റു

പുറങ്ങളിലായി നിവസിക്കുന്ന എല്ലാ മനുഷ്യരെയും താക്കീത് ചെയ്‌വാൻ വേണ്ടി അവതരിപ്പിക്കപ്പെട്ടതാണതെന്നും ഈ വചനത്തിൽ പ്രസ്താവിക്കുന്നു. ഈ ഐഹിക ജീവിതത്തിനുശേഷം പാരത്രിക ജീവിതം കൂടിയുണ്ടെന്ന ബോധമുള്ളവർ അതിൽ വിശ്വസിക്കാതിരിക്കുകയില്ലെന്നും, അവർ അല്ലാഹുവിന് നമസ്കാരവും ഭയഭക്തിയും അർപ്പിക്കുന്നവരായിരിക്കുമെന്നും ചൂണ്ടിക്കാട്ടുന്നു.

أُمَّ الْقُرَىٰ (ഉമ്മുൽഖുറാ) എന്നാൽ രാജ്യങ്ങളുടെ മാതാവ് -അഥവാ കേന്ദ്രം- എന്ന് വാക്കർത്ഥം. മക്കാ രാജ്യമാണുദ്ദേശ്യം. 2:125 ന്റെയും, 42:7 ന്റെയും വ്യാഖ്യാനത്തിൽ പ്രസ്താവിച്ചതുപോലെ, പലനിലക്കും രാജ്യങ്ങളുടെ കേന്ദ്രസ്ഥാനമായിരുന്നു മക്കാ രാജ്യം. مَنْ حَوْلَهَا (അതിന്റെ ചുറ്റുപുറമുള്ളവർ) എന്ന് പറഞ്ഞതിന്റെ താൽപര്യം അതിന്റെ തൊട്ട പരിസര പ്രദേശത്തുകാർ എന്നുമാത്രമല്ല, അതിന്റെ ചുറ്റുപുറങ്ങളിലുമായി സ്ഥിതിചെയ്യുന്ന എല്ലാ രാജ്യക്കാരുമെന്നാണുദ്ദേശ്യം. നബി ﷺ നിയോഗിക്കപ്പെട്ടിരിക്കുന്നത് ലോക മനുഷ്യർക്കാകമാനമുള്ള റസൂലായിട്ടാണെന്ന് അല്ലാഹു ഒന്നിലധികം പ്രാവശ്യം സ്പഷ്ടമാക്കിയിട്ടുള്ളതാണല്ലോ. (7:158, 34:28 മുതലായ സ്ഥലങ്ങൾ നോക്കുക.)

وَمَنْ أَظْلَمُ مِمَّنِ ٱفْتَرَىٰ عَلَى ٱللَّهِ كَذِبًا أَوْ قَالَ أُوحِىَ إِلَىَّ وَلَمْ يُوحَ إِلَيْهِ شَىْءٌ وَمَن قَالَ سَأُنزِلُ مِثْلَ مَآ أَنزَلَ ٱللَّهُ ۗ

**﴾93﴿ ആരാണ് അധികം അക്രമി? അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമച്ചുണ്ടാക്കുകയോ, അല്ലെങ്കിൽ തനിക്കു യാതൊന്നും വഹ്‌യ് [ദിവ്യ സന്ദേശം] നൽകപ്പെട്ടിട്ടില്ലാതിരിക്കെ 'എനിക്ക് വഹ്‌യ് നൽകപ്പെട്ടിരിക്കുന്നു'വെന്ന് പറയുകയോ ചെയ്തവനെക്കാൾ! അല്ലാഹു അവതരിപ്പിച്ചതുപോലെ ഞാൻ അവതരിപ്പിച്ചുകൊള്ളാമെന്ന് പറഞ്ഞവനെക്കാളും!**

وَلَوْ تَرَىٰٓ إِذِ ٱلظَّٰلِمُونَ فِى غَمَرَٰتِ ٱلْمَوْتِ وَٱلْمَلَٰٓئِكَةُ بَاسِطُوٓا۟ أَيْدِيهِمْ

**(ആ) അക്രമികൾ മരണവെപ്രാളത്തിലായിരിക്കുമ്പോൾ, നീ കണ്ടിരുന്നുവെങ്കിൽ! [ഹാ! അതൊരു ഭയങ്കര കാഴ്ച തന്നെയായിരിക്കും] മലക്കുകൾ (അവരുടെ നേരെ) തങ്ങളുടെ കൈകൾ നീട്ടിക്കൊണ്ടുമിരിക്കും;**

أَخْرِجُوٓا۟ أَنفُسَكُمُ ۖ ٱلْيَوْمَ تُجْزَوْنَ عَذَابَ ٱلْهُونِ بِمَا كُنتُمْ

**(അവർ പറയും:) 'നിങ്ങൾ നിങ്ങളുടെ ആത്മാക്കളെ പുറത്താക്കുവിൻ, ഇന്ന് നിങ്ങൾക്ക് ഹീനത [നിന്ദ്യത] യുടെ ശിക്ഷ പ്രതിഫലം നൽകപ്പെടുന്നതാണ്; നിങ്ങൾ അല്ലാഹുവിന്റെ പേരിൽ യഥാർത്ഥമല്ലാത്തത് പറഞ്ഞു**

تَقُولُونَ عَلَى ٱللَّهِ غَيْرَ ٱلْحَقِّ وَكُنتُمْ عَنْ ءَايَـٰتِهِۦ تَسْتَكْبِرُونَ ﴿٩٣﴾

കൊണ്ടിരുന്നതും, അവന്റെ 'ആയത്ത്' [ലക്ഷ്യം]കളെ സംബന്ധിച്ചു നിങ്ങൾ അഹംഭാവം നടിച്ചു കൊണ്ടിരുന്നതും നിമിത്തം'.

وَلَقَدْ جِئْتُمُونَا فُرَٰدَىٰ كَمَا خَلَقْنَـٰكُمْ أَوَّلَ مَرَّةٍ وَتَرَكْتُم مَّا خَوَّلْنَـٰكُمْ وَرَآءَ ظُهُورِكُمْ ۖ

《94》 (അവരോട് പറയപ്പെടും) നിങ്ങളെ നാം ഒന്നാം പ്രാവശ്യം സൃഷ്ടിച്ചതുപോലെ, നമ്മുടെ അടുക്കൽ ഒറ്റപ്പെട്ടവരായിക്കൊണ്ട് നിങ്ങൾ (ഇതാ) വന്നുകഴിഞ്ഞു; നിങ്ങൾക്ക് നാം അധീനപ്പെടുത്തി തന്നത് (ഒക്കെ) നിങ്ങൾ നിങ്ങളുടെ പിൻപുറത്ത് വിട്ടേച്ചുപോരുകയും ചെയ്തിരിക്കുന്നു.

وَمَا نَرَىٰ مَعَكُمْ شُفَعَآءَكُمُ ٱلَّذِينَ زَعَمْتُمْ أَنَّهُمْ فِيكُمْ شُرَكَـٰٓؤُا۟ ۚ

'നിങ്ങളുടെ കാര്യത്തിൽ (അല്ലാഹുവിന്റെ) പങ്കുകാരാണെന്ന് നിങ്ങൾ ജൽപിച്ചവരായ നിങ്ങളുടെ (ആ) ശുപാർശകന്മാരെ നിങ്ങളോടൊപ്പം നാം കാണുന്നുമില്ല.

لَقَد تَّقَطَّعَ بَيْنَكُمْ وَضَلَّ عَنكُم مَّا كُنتُمْ تَزْعُمُونَ ﴿٩٤﴾

നിങ്ങൾക്കിടയിൽ (ബന്ധം) മുറിഞ്ഞു പോകുക തന്നെ ചെയ്തിട്ടുണ്ട്. നിങ്ങൾ ജൽപിച്ചുകൊണ്ടിരുന്നത് (ഒക്കെയും) നിങ്ങളെ വിട്ടുമറഞ്ഞുപോകുകയും ചെയ്തിരിക്കുന്നു'.

---

《93》 وَمَنْ أَظْلَمُ ആരാണധികം അക്രമി, കൂടുതൽ അക്രമി ആർ مِمَّنِ افْتَرَىٰ കെട്ടിച്ചമച്ചവനെക്കാൾ عَلَى اللَّهِ അല്ലാഹുവിന്റെ മേൽ كَذِبًا വ്യാജം أَوْ قَالَ അല്ലെങ്കിൽ പറഞ്ഞ(വനെക്കാൾ) أُوحِيَ إِلَيَّ എനിക്ക് വഹ്‌യ് നൽകപ്പെട്ടിരിക്കുന്നു وَلَمْ يُوحَ വഹ്‌യ് നൽകപ്പെട്ടിട്ടില്ലാതെ إِلَيْهِ അവന്, അവനിലേക്ക് شَيْءٌ യാതൊന്നും وَمَنْ قَالَ പറഞ്ഞവനെക്കാളും سَأُنزِلُ ഞാൻ ഇറക്കാം مِثْلَ പോലെ, മാതിരി مَا أَنزَلَ اللَّهُ അല്ലാഹു അവതരിപ്പിച്ചത്. وَلَوْ تَرَىٰ നീ കണ്ടിരുന്നുവെങ്കിൽ إِذِ الظَّالِمُونَ അക്രമികൾ ആകുമ്പോൾ فِي غَمَرَاتِ വെപ്രാള(കാഠിന്യ)ങ്ങളിൽ الْمَوْتِ മരണത്തിന്റെ وَالْمَلَائِكَةُ മലക്കുകൾ بَاسِطُو വിരുത്തിയ (നീട്ടിയ)വരായിരിക്കും أَيْدِيهِمْ അവരുടെ കൈകളെ أَخْرِجُوا പുറത്താക്കുവിൻ, വെളിക്കുവരുത്തുവിൻ أَنفُسَكُمُ നിങ്ങളുടെ ആത്മാക്കളെ الْيَوْمَ ഇന്ന്, ഈ ദിവസം تُجْزَوْنَ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടും عَذَابَ الْهُونِ നിന്ദ്യത (എളിമ-ഹീനത)യുടെ ശിക്ഷ بِمَا كُنتُمْ നിങ്ങളായിരുന്നത് നിമിത്തം تَقُولُونَ നിങ്ങൾ പറയുക, പറഞ്ഞുണ്ടാക്കുക

عَلَى اللهِ അല്ലാഹുവിന്റെ പേരിൽ, അല്ലാഹുവിനെപറ്റി غَيْرَ الْحَقِّ യഥാർത്ഥം (ന്യായം-സത്യം) അല്ലാത്തത് وَكُنتُمْ നിങ്ങൾ ആയിരുന്നതും عَنْ آيَاتِهِ അവന്റെ ആയത്തുകളെ പറ്റി تَسْتَكْبِرُونَ നിങ്ങൾ അഹംഭാവം (ഗർവ്വ്) കാണിക്കുക ﴾94﴿ وَلَقَدْ جِئْتُمُونَا നിങ്ങൾ നമ്മുടെ അടുക്കൽ വന്നിട്ടുണ്ട്, (വന്നുകഴിഞ്ഞു) فُرَادَىٰ ഒറ്റപ്പെട്ട (ഓരോരു)വരായി كَمَا خَلَقْنَاكُمْ നിങ്ങളെ നാം സൃഷ്ടിച്ചതുപോലെ أَوَّلَ مَرَّةٍ ഒന്നാം പ്രാവശ്യം وَتَرَكْتُم നിങ്ങൾ ഉപേക്ഷിക്കുക (വിടുക)യും ചെയ്തു مَا خَوَّلْنَاكُمْ നാം നിങ്ങൾക്ക് അധീനമാക്കി (വിധേയമാക്കി)തന്നത് وَرَاءَ ظُهُورِكُمْ നിങ്ങളുടെ പിൻപുറത്ത് وَمَا نَرَىٰ നാം കാണുന്നുമില്ല مَعَكُمْ നിങ്ങളുടെകൂടെ شُفَعَاءَكُمُ നിങ്ങളുടെ ശുപാർശക്കാരെ الَّذِينَ യാതൊരുവരായ زَعَمْتُمْ നിങ്ങൾ ജൽപിച്ചു أَنَّهُمْ فِيكُمْ അവർ നിങ്ങളിൽ ആകുന്നുവെന്ന് شُرَكَاءُ പങ്കുകാർ لَقَد تَّقَطَّعَ മുറിഞ്ഞു (ബന്ധമറ്റു)പോകതന്നെ ചെയ്തു بَيْنَكُمْ നിങ്ങൾക്കിടയിൽ وَضَلَّ عَنكُم നിങ്ങളിൽ നിന്ന് മറഞ്ഞു (അപ്രത്യക്ഷമായി) പോകുകയും ചെയ്തു مَّا كُنتُمْ تَزْعُمُونَ നിങ്ങൾ ജൽപിച്ചിരുന്നത്.

---

അല്ലാഹുവിന് സമന്മാരും പങ്കുകാരുമുണ്ട്. അവന് സന്താനങ്ങളുണ്ട് എന്നിവപോലെയുള്ള കള്ളാരോപണങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നവർ, എനിക്ക് വഹ്‌യ് ലഭിച്ചിട്ടുണ്ട് -അഥവാ ഞാനും പ്രവാചകനാണ്- എന്ന് വാദിക്കുന്ന മുസൈലമത്തുൽ കദ്ദാബിനെപോലെയുള്ള കള്ള പ്രവാചകന്മാർ, വേണമെങ്കിൽ ഈ ക്വുർആൻ പോലെയുള്ള ഗ്രന്ഥം എനിക്കും അവതരിപ്പിക്കുവാൻ കഴിയുമെന്ന് വീമ്പിളക്കുന്ന ധിക്കാരികൾ എന്നിങ്ങിനെയുള്ളവർക്കെല്ലാമുള്ള കനത്ത താക്കീതാണിത്. അക്രമികൾ പല തരക്കാരുണ്ടെങ്കിലും അവരിൽവെച്ച് ഏറ്റവും കടുത്ത അക്രമികളാണിവർ. ഈ ഭൗതിക ജീവിതത്തിൽവെച്ച് അവർക്ക് ഏത് അക്രമവും പറയുവാനും പ്രവർത്തിക്കുവാനുമുള്ള സൗകര്യമുണ്ടെങ്കിലും അതെല്ലാം മരണത്തോടുകൂടി അവസാനിക്കും. മരണവേളയിൽ തന്നെ അതിന്റെ ഫലം അവർക്ക് അനുഭവപ്പെട്ടുതുടങ്ങും. തുടർന്നുകൊണ്ടുള്ള അനുഭവങ്ങളാണെങ്കിൽ അതിനെക്കാൾ എത്രയോ ഭയങ്കരവുമായിരിക്കും. അവരുടെ ഈ ധിക്കാരവും ധാർഷ്ട്യവുമൊന്നും അപ്പോൾ കാണപ്പെടുകയില്ല. തങ്ങളെ രക്ഷിക്കുവാനും സഹായിക്കുവാനും പോന്നവരെന്ന് നടിച്ചുകൊണ്ട് അവർ അല്ലാഹുവിന്റെ സമന്മാരാക്കിവെക്കുകയും ആരാധിച്ച് പൂജിച്ചും വിളിച്ചു പ്രാർത്ഥിച്ചും വരുകയും ചെയ്തു വരുന്നവരാരും അവിടെ അവർക്ക് രക്ഷക്കുണ്ടായിരിക്കയില്ല. ഇതെല്ലാം അവരെ അല്ലാഹു താക്കീത് ചെയ്കയാണ്.

മനുഷ്യരുടെ മരണ സംബന്ധമായ കാര്യങ്ങൾ ഏല്പിക്കപ്പെട്ടിട്ടുള്ള മലക്കുകളെപറ്റിയാണ് ....وَالْمَلَائِكَةُ بَاسِطُو أَيْدِيهِمْ (മലക്കുകൾ അവരുടെ കൈകൾ നീട്ടിക്കൊണ്ടിരിക്കും...) എന്ന് പറഞ്ഞത്. അവിശ്വാസികളുടെ മരണവേളയിൽ മലക്കുകൾ അവരുടെ മുഖത്തും പിൻവശത്തും അടിക്കുകയും മറ്റും ചെയ്യുന്നതാണെന്നും, അവരോട് വളരെ കഠിനമായ രീതിയിൽ പെരുമാറുമെന്നും (8:50 മുതലായ സ്ഥലങ്ങളിൽ) അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്. നേരെ മറിച്ച് സജ്ജനങ്ങളുടെ മരണ സമയത്ത് മലക്കുകൾ അവരോട് വളരെ സൗമ്യതയിലും സ്നേഹത്തിലും പെരുമാറുമെന്നും (16:32 ലും മറ്റുമായി) ക്വുർആനിൽ നിന്നും, ഹദീഥിൽ നിന്നും വ്യക്തമായി അറിയപ്പെട്ടിട്ടുള്ളതുമാണ്.

وَتَرَكْتُم مَّا خَوَّلْنَاكُمْ (നിങ്ങൾക്ക് നാം അധീനപ്പെടുത്തിത്തന്നതൊക്കെ നിങ്ങൾ വിട്ടേച്ചു പോന്നു) എന്നു പറഞ്ഞതിന്റെ സാരം ഇതാണ്: ഇഹത്തിൽ വെച്ച് നിങ്ങൾക്ക് ലഭിച്ചിരുന്ന സുഖസൗകര്യങ്ങൾ, കഴിവുകൾ, സ്വാതന്ത്ര്യങ്ങൾ ഇവയൊന്നും ഇപ്പോൾ നിങ്ങൾക്കില്ല. അതെല്ലാം ഉപയോഗപ്പെടുത്തിക്കൊണ്ടാണല്ലോ നിങ്ങൾ നമ്മുടെ സന്ദേശങ്ങളെ ധിക്കരിച്ചത്. ഇപ്പോൾ അതെല്ലാം നിങ്ങൾക്ക് നഷ്ടപ്പെട്ടുപോയിരിക്കയാണ്. ഒരു ഹദീഥിൽ നബി ﷺ പറയുന്നു: ' ആദമിന്റെ മകൻ -മനുഷ്യൻ- എന്റെ ധനം! എന്റെ ധനം! എന്ന് പറഞ്ഞുകൊണ്ടിരിക്കുന്നു. (മനുഷ്യാ) നിനക്ക് നിന്റെ ധനത്തിൽ നിന്ന് നീ തിന്നുനശിപ്പിച്ചതോ, നീ ഉടുത്തുപഴകിയതോ, നീ ധർമംകൊടുത്തു സമ്പാദിച്ചു വെച്ചതോ അല്ലാതെ വല്ലതും നിനക്കുണ്ടോ?! ഇതല്ലാത്തതെല്ലാം പോയിപ്പോകുന്നതും, ജനങ്ങൾക്കായി നീ വിട്ടേച്ചുപോകുന്നതുമായിരിക്കും'. (മു).

## വിഭാഗം - 12

തൗഹീദിന്റെയും, പരലോകത്തിന്റെയും വിഷയത്തിലാണല്ലോ മുശ്രിക്കുകളുടെ നിഷേധം കേന്ദ്രീകരിച്ചിരിക്കുന്നത്. ഈ സൂറത്തിലെ പ്രധാന പ്രതിപാദ്യവിഷയവും അത് രണ്ടുംതന്നെ. ആ രണ്ടിനും വ്യക്തവും സ്പഷ്ടവുമായ ചില നിത്യസത്യങ്ങളാകുന്ന ദൃഷ്ടാന്തങ്ങളാണ് തുടർന്നുള്ള വചനങ്ങളിൽ കാണുന്നത്:-

۞ إِنَّ ٱللَّهَ فَالِقُ ٱلْحَبِّ وَٱلنَّوَىٰ ۖ

**﴿95﴾ നിശ്ചയമായും അല്ലാഹു, ധാന്യവും, കുരുവും പിളർത്തുന്നവനാണ്.**

يُخْرِجُ ٱلْحَىَّ مِنَ ٱلْمَيِّتِ وَمُخْرِجُ ٱلْمَيِّتِ مِنَ ٱلْحَىِّ ۚ

**നിർജ്ജീവമായതിൽനിന്ന് അവൻ ജീവിയെ പുറത്തുവരുത്തുന്നു; ജീവിയിൽ നിന്ന് നിർജ്ജീവമായതിനെ പുറത്തു വരുത്തുന്നവനുമാകുന്നു.**

ذَٰلِكُمُ ٱللَّهُ ۖ فَأَنَّىٰ تُؤْفَكُونَ ﴿٩٥﴾

**(അങ്ങിനെയുള്ള) അവനത്രെ അല്ലാഹു; എന്നിരിക്കെ, എങ്ങനെയാണ് നിങ്ങൾ (അവനെ വിട്ടു) തെറ്റിക്കപ്പെടുന്നത്?!**

---

﴿95﴾ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു فَالِقُ പിളർത്തുന്നവനാണ് الْحَبِّ ധാന്യത്തെ, ധാന്യമണി وَالنَّوَى കുരുവും, അണ്ടിയും, വിത്തും يُخْرِجُ അവൻ പുറത്ത് വരുത്തുന്നു (ഉൽപാദിപ്പിക്കും) الْحَيَّ ജീവിയെ, ജീവസ്സുള്ളത് مِنَ الْمَيِّتِ നിർജ്ജീവമായതിൽ നിന്ന്, ചത്തതിൽനിന്ന് وَمُخْرِجُ പുറത്തുവരുത്തുന്നവനുമാണ് الْمَيِّتِ നിർജ്ജീവമായതിനെ مِنَ الْحَيِّ ജീവനുള്ളതിൽ നിന്ന് ذَلِكُمُ അത(അവന)ത്രെ اللَّهُ അല്ലാഹു فَأَنَّى എന്നിരിക്കെ എങ്ങിനെയാണ് تُؤْفَكُونَ നിങ്ങൾ തെറ്റിക്ക(തിരിച്ചു വിട-നുണയിലക)പ്പെടുന്നത്.

فَالِقُ ٱلۡإِصۡبَاحِ

﴾96﴿ പ്രഭാതത്തെ പിളർത്തുന്നവനാണ് (അവൻ).

وَجَعَلَ ٱلَّيۡلَ سَكَنًا

രാത്രിയെ അവൻ ശാന്തമാക്കുകയും ചെയ്തിരിക്കുന്നു;

وَٱلشَّمۡسَ وَٱلۡقَمَرَ حُسۡبَانًاۚ

സൂര്യനെയും, ചന്ദ്രനെയും അവൻ (സമയത്തിന്റെ) കണക്കും (ആക്കിയിരിക്കുന്നു)

ذَٰلِكَ تَقۡدِيرُ ٱلۡعَزِيزِ ٱلۡعَلِيمِ ﴿٩٦﴾

അത് (ഒക്കെയും) സർവ്വജ്ഞനായ (ആ) പ്രതാപശാലിയുടെ നിർണയം [വ്യവസ്ഥ] ആകുന്നു.

وَهُوَ ٱلَّذِى جَعَلَ لَكُمُ ٱلنُّجُومَ لِتَهۡتَدُواْ بِهَا فِى ظُلُمَٰتِ ٱلۡبَرِّ وَٱلۡبَحۡرِۗ

﴾97﴿ അവനത്രെ, നിങ്ങൾക്ക് നക്ഷത്രങ്ങളെ -അവമൂലം കരയിലെയും കടലിലെയും അന്ധകാരങ്ങളിൽ നിങ്ങൾ വഴികാണുവാൻ വേണ്ടി- ഏർപ്പെടുത്തിയവനും.

قَدۡ فَصَّلۡنَا ٱلۡأَيَٰتِ لِقَوۡمٍ يَعۡلَمُونَ ﴿٩٧﴾

അറിയുന്ന ജനങ്ങൾക്ക് നാം ദൃഷ്ടാന്തങ്ങൾ വിശദീകരിച്ചുകൊടുത്തിട്ടുണ്ട്.

وَهُوَ ٱلَّذِىٓ أَنشَأَكُم مِّن نَّفۡسٍ وَٰحِدَةٍ فَمُسۡتَقَرٌّ وَمُسۡتَوۡدَعٌۗ

﴾98﴿ അവനത്രെ, ഒരേ ആത്മാവിൽ (അഥവാ വ്യക്തിയിൽ)നിന്ന് നിങ്ങളെ (സൃഷ്ടിച്ച്) ഉണ്ടാക്കിയവനും. അങ്ങനെ, (നിങ്ങൾക്ക്) തങ്ങുന്ന സ്ഥാനവും, സൂക്ഷിപ്പുസ്ഥാനവുമുണ്ട്.

قَدۡ فَصَّلۡنَا ٱلۡأَيَٰتِ لِقَوۡمٍ يَفۡقَهُونَ ﴿٩٨﴾

ഗ്രഹിക്കുന്ന ജനങ്ങൾക്ക് നാം ദൃഷ്ടാന്തങ്ങൾ വിശദീകരിച്ചുകൊടുത്തിട്ടുണ്ട്.

وَهُوَ ٱلَّذِىٓ أَنزَلَ مِنَ ٱلسَّمَآءِ مَآءً

﴾99﴿ അവനത്രെ, ആകാശത്തുനിന്ന് (മഴ) വെള്ളം ഇറക്കിയവനും.

فَأَخۡرَجۡنَا بِهِۦ نَبَاتَ كُلِّ شَىۡءٍ فَأَخۡرَجۡنَا مِنۡهُ خَضِرًا

എന്നിട്ട് അതുമൂലം എല്ലാ വസ്തുക്കളുടെയും മുളയെ നാം [അല്ലാഹു] പുറത്തു വരുത്തി; എന്നിട്ട് അതിൽനിന്ന് നാം പച്ച(ച്ചെടി)കളെ പുറത്ത് വരുത്തി

| | |
|---|---|
| نُّخْرِجُ مِنْهُ حَبًّا مُّتَرَاكِبًا | **അതിൽ നിന്ന് പരസ്പരം (മേൽക്കു മേൽ) തിങ്ങിക്കൊണ്ടിരിക്കുന്ന ധാന്യം നാം പുറപ്പെടുവിക്കുന്നു.** |
| وَمِنَ ٱلنَّخْلِ مِن طَلْعِهَا قِنْوَانٌ دَانِيَةٌ | **ഈത്തപ്പനയിൽ നിന്ന് - അതിന്റെ കുലയിൽ നിന്ന് - താണു(തൂങ്ങി) നിൽക്കുന്ന കതിപ്പുകളും (ഉണ്ടായി ത്തീരുന്നു).** |
| وَجَنَّـٰتٍ مِّنْ أَعْنَابٍ وَٱلزَّيْتُونَ وَٱلرُّمَّانَ مُشْتَبِهًا وَغَيْرَ مُتَشَـٰبِهٍ | **മുന്തിരികളുടെ തോട്ടങ്ങളും, ഒലീവ് വൃക്ഷവും, മാതളച്ചെടിയും (പുറത്തു വരുത്തുന്നു); സാദൃശ്യപ്പെ ട്ടതും, പരസ്പര സാദൃശ്യമില്ലാത്തതു മായിക്കൊണ്ട്** |
| ٱنظُرُوٓا۟ إِلَىٰ ثَمَرِهِۦٓ إِذَآ أَثْمَرَ وَيَنْعِهِۦٓ | **അത് കായ്ക്കുമ്പോൾ അതിന്റെ കായയിലേക്കും, അതു മൂപ്പെത്തുന്ന തിലേക്കും നിങ്ങൾ നോക്കുക!** |
| إِنَّ فِى ذَٰلِكُمْ لَـَٔايَـٰتٍ لِّقَوْمٍ يُؤْمِنُونَ ﴿٩٩﴾ | **നിശ്ചയമായും, വിശ്വസിക്കുന്ന ജനങ്ങൾക്ക് അതിലെല്ലാം പല ദൃഷ്ടാന്തങ്ങളുണ്ട്.** |

---

《96》 فَالِقُ പിളർത്തുന്നവനാണ് الإِصْبَاحِ പ്രഭാതത്തെ, പുലർച്ചനേരത്തെ وَجَعَلَ അവൻ ആക്കുകയും ചെയ്തു اللَّيْلَ രാത്രിയെ سَكَنًا ശാന്തം, അടങ്ങിയത്, ഒതുക്കം وَالشَّمْسَ സൂര്യനെയും وَالْقَمَرَ ചന്ദ്രനെയും حُسْبَانًا കണക്ക് (ആക്കി) ذَٰلِكَ അത് تَقْدِيرُ നിർണ യമാണ്, വ്യവസ്ഥപെടുത്തലാണ് الْعَزِيزِ പ്രതാപശാലിയുടെ الْعَلِيمِ (സർവ്വ)ജ്ഞാനി യായ 《97》 وَهُوَ അവനത്രെ الَّذِي جَعَلَ لَكُمُ നിങ്ങൾക്ക് ആക്കി (ഉണ്ടാക്കി-ഏർപ്പെ ടുത്തി)ത്തന്നവൻ النُّجُومَ നക്ഷത്രങ്ങളെ لِتَهْتَدُوا നിങ്ങൾ നേർമാർഗം പ്രാപിക്കു (വഴി കാണു)വാൻ വേണ്ടി بِهَا അവമൂലം فِي ظُلُمَاتِ അന്ധകാരങ്ങളിൽ الْبَرِّ وَالْبَحْرِ കരയി ലെയും കടലിലെയും قَدْ فَصَّلْنَا നാം വിശദീകരിച്ചിട്ടുണ്ട് الآيَاتِ ദൃഷ്ടാന്ത(ലക്ഷ്യ-അ ടയാള)ങ്ങളെ لِقَوْمٍ ജനങ്ങൾക്ക് يَعْلَمُونَ അവർ അറിയുന്നു 《98》 وَهُوَ അവനത്രെ الَّذِي أَنْشَأَكُمْ നിങ്ങളെ ഉണ്ടാക്കിയവൻ مِنْ نَفْسٍ ആത്മാവി(ആളി-ദേഹത്തി-വ്യക്തിയി)ൽ നിന്ന് وَاحِدَةٍ ഒരേ فَمُسْتَقَرٌّ എന്നിട്ട് തങ്ങുന്ന (താമസിക്കുന്ന-ഉറച്ചു നിൽക്കുന്ന) ഇട മുണ്ട് وَمُسْتَوْدَعٌ സൂക്ഷിച്ചുവെക്കുന്ന ഇടവും قَدْ فَصَّلْنَا നാം വിശദീകരിച്ചിട്ടുണ്ട് الآيَاتِ ദൃഷ്ടാന്തങ്ങളെ لِقَوْمٍ ജനങ്ങൾക്ക്, ഒരു ജനതക്ക് يَفْقَهُونَ അവർ ഗ്രഹിക്കുന്നു. 《99》

وَهُوَ അവനത്രെ الَّذِيٓ أَنزَلَ ഇറക്കിയവൻ مِنَ السَّمَاءِ ആകാശത്തുനിന്ന് مَاءً വെള്ളം فَأَخْرَجْنَا എന്നിട്ട് നാം പുറപ്പെടുവിച്ചു بِهِۦ അതുകൊണ്ട്, അതുമൂലം نَبَاتَ മുളയെ, സസ്യത്തെ كُلِّ شَيْءٍ എല്ലാ വസ്തുവിന്റെയും فَأَخْرَجْنَا എന്നിട്ട് നാം പുറപ്പെടുവിച്ചു مِنْهُ അതിൽനിന്ന്, അതിനാൽ خَضِرًا പച്ചയായവ نُخْرِجُ مِنْهُ അതിൽ നിന്ന് നാം പുറപ്പെടുവിക്കുന്നു حَبًّا ധാന്യത്തെ مُتَرَاكِبًا പരസ്പരം കയറിയ (ഇടതിങ്ങിയ-കൂടിക്കലർന്ന) وَمِنَ النَّخْلِ ഈത്തപ്പനയിൽ നിന്നും مِن طَلْعِهَا അതിന്റെ കുലയിൽ നിന്ന് قِنْوَانٌ കതിർപ്പുകൾ دَانِيَةٌ താണു(തൂങ്ങി) നിൽക്കുന്ന وَجَنَّاتٍ തോട്ടങ്ങളെയും مِّنْ أَعْنَابٍ മുന്തിരികളിൽ നിന്ന് (മുന്തിരികളുടെ) وَالزَّيْتُونَ ഒലീവു മരത്തെയും وَالرُّمَّانَ മാതളത്തെയും مُشْتَبِهًا സാദൃശ്യമുള്ളതായിക്കൊണ്ട് وَغَيْرَ مُتَشَابِهٍ പരസ്പര സാദൃശ്യമില്ലാത്തതായും انظُرُوٓا നിങ്ങൾ നോക്കുക إِلَىٰ ثَمَرِهِۦٓ അതിന്റെ കായയിലേക്ക്, ഫലത്തിലേക്ക് إِذَآ أَثْمَرَ അത് കായിച്ചാൽ, ഫലമുണ്ടായാൽ وَيَنْعِهِۦٓ അതിന്റെ മൂപ്പെത്തലിലേക്കും (പാകമാകുന്നതിലേക്കും-പഴുപ്പിലേക്കും) إِنَّ فِي ذَٰلِكُمْ നിശ്ചയമായും അതിൽ (എല്ലാം) ഉണ്ട് لَآيَاتٍ പലദൃഷ്ടാന്തങ്ങൾ لِّقَوْمٍ يُؤْمِنُونَ വിശ്വസിക്കുന്ന ജനങ്ങൾക്ക്.

---

അല്ലാഹുവിന്റെ ഏകത്വം, സൃഷ്ടിവൈഭവം, ശക്തി മാഹാത്മ്യം ആദിയായവക്ക് നിത്യദൃഷ്ടാന്തങ്ങളായി നിലകൊള്ളുന്നതും, സാധാരണ ബുദ്ധികൾക്കുപോലും ആലോചിച്ചറിയാവുന്നതുമായ കുറേ യാഥാർത്ഥ്യങ്ങളാണ് ഈ വചനങ്ങളിൽ അല്ലാഹു എടുത്തു കാണിക്കുന്നത്. അവയെ ഇങ്ങിനെ സംഗ്രഹിക്കാം:-

(1) ധാന്യവർഗത്തിന്റെ മണികളെയും, ഫലവർഗത്തിന്റെ കുരുക്കളെയും -അഥവാ അണ്ടി, പരിപ്പ് മുതലായവയെയും- പിളർത്തി അവയിൽ നിന്ന് സസ്യങ്ങളെയും വൃക്ഷങ്ങളെയും ഉൽപാദിപ്പിക്കുന്നത്. വിത്തിറക്കുന്നതിലും, അത് മുളച്ചു വളരുവാനാവശ്യമായ ഒരുക്കങ്ങൾ ചെയ്യുന്നതിലും മനുഷ്യ പ്രവർത്തനങ്ങൾക്ക് പങ്കുണ്ടെങ്കിലും അതിനെ പിളർത്തി മുളപ്പിക്കുകയും വളർത്തുകയും വിളയിപ്പിക്കുകയും ചെയ്യുന്നതിൽ മനുഷ്യന് ഒരു പങ്കുമില്ലല്ലോ.

(2) ജീവനോ വളർച്ചയോ ഇല്ലാത്ത നിർജ്ജീവ വസ്തുക്കളിൽ നിന്ന് ജീവനും വളർച്ചയുമുള്ള വസ്തുക്കളെ ഉൽപാദിപ്പിക്കുന്നത്. വിത്തുകളിൽ നിന്ന് സസ്യലതാദികളെ ഉൽപാദിപ്പിക്കുന്നതും, മനുഷ്യനടക്കമുള്ള ജീവികളുടെ ബീജങ്ങളിൽ നിന്ന് അതത് വർഗവർദ്ധന നടത്തുന്നതും, ജീവ ചൈതന്യമില്ലാത്ത വസ്തുക്കളിൽ നിന്ന് ചില പ്രാണി വർഗങ്ങളെ ഉൽപാദിപ്പിക്കുന്നതുമെല്ലാം ഇതിൽ ഉൾപ്പെടുന്നു.

(3) ജീവനും, ജീവസ്സുമുള്ള വസ്തുക്കളിൽ നിന്ന് മേൽ സൂചിപ്പിച്ചതുപോലെയുള്ള പലതരം നിർജ്ജീവ വസ്തുക്കളെയും ഉല്പാദിപ്പിക്കുന്നത്.

(4) രാത്രിയുടെ ഇരുട്ടിൽനിന്ന് പ്രഭാതം പുലരുന്നത്.

(5) രാത്രിയെ വിശ്രമത്തിന് ഉപയുക്തമായവിധം ശാന്തമാക്കിയത്.

(6) നാഴിക -വിനാഴികകൾ, ദിവസ-മാസ-സംവൽസരങ്ങൾ എന്നിങ്ങനെ സമയം കണക്കാക്കുവാൻ ഉതകുമാറ് ആസൂത്രിതമായ നിലയിൽ സൂര്യചന്ദ്ര നക്ഷത്രങ്ങളെ നിയന്ത്രിച്ചുപോരുന്നത്.

(7) കരയിലൂടെയും കടലിലൂടെയും യാത്ര ചെയ്യുന്നവർക്ക് ദിക്കുകളും ഉദ്ദിഷ്ട സ്ഥലങ്ങളും തിരിച്ചറിയത്തക്കവണ്ണം നക്ഷത്രങ്ങളെ - അവയുടെ സ്ഥാനങ്ങളും, ഗതി വിഗതികളും, സമയങ്ങളും വ്യവസ്ഥപ്പെടുത്തിക്കൊണ്ട് - ഏർപ്പെടുത്തിയത്. പൂർവ്വ കാലത്തെ യാത്രകൾ കരയിലൂടെയും കടലിലൂടെയുമായിരുന്നത് കൊണ്ട് അക്കാലത്തു ള്ളവർക്ക് മാത്രമേ നക്ഷത്രങ്ങൾ മാർഗദർശനമായിരിക്കുകയുള്ളുവെന്ന് ധരിക്കേണ്ട തില്ല. വായു മണ്ഡലത്തിലൂടെയും, ഗോളാന്തരങ്ങളിലൂടെയും നടത്തപ്പെടുന്ന ഇന്നത്തെ പരിഷ്കൃത വാഹനയാത്രകളിലും നക്ഷത്രങ്ങളുടെ മാർഗദർശനം അവശ്യം ആവശ്യം തന്നെ. നക്ഷത്രങ്ങളുടെയും, ഗ്രഹങ്ങളുടെയും സ്ഥാനങ്ങളും ഗതിവിഗതികളും വക വെക്കാതെയുള്ള ഗോളാന്തര യാത്ര നടത്തുക സാധ്യമല്ല തന്നെ.

(8) ഒരേ ആളിൽ നിന്ന് കണക്കറ്റ വ്യക്തികളടങ്ങുന്ന മനുഷ്യവർഗത്തെ സൃഷ്ടി ച്ചത്. ഓരോ വ്യക്തിയെയും സംബന്ധിച്ചിടത്തോളം, അതിന്റെ ബീജം അതിന്റെ മാതാ പിതാക്കളുടെ ശരീരാംശമെന്നോണം കുറെ കാലം അവരിൽ തങ്ങിനിൽക്കുകയും, അനന്തരം മാതാവിന്റെ ഗർഭാശത്തിൽ നിക്ഷേപിക്കപ്പെടുകയും, പിന്നീട് അവിടെവെച്ച് ചില ദശാമാറ്റങ്ങൾ തരണം ചെയ്തു മനുഷ്യരൂപം പൂണ്ടു പുറത്തുവരുകയുമാണല്ലോ ചെയ്യുന്നത്. ഇതിനെപറ്റിയാണ് തങ്ങുന്ന ഇടവും സൂക്ഷിക്കുന്ന ഇടവും ഉണ്ട് (فَمُسْتَقَرٌّ وَمُسْتَوْدَعٌ) എന്ന് പറഞ്ഞത്.

(9) ആകാശത്ത് നിന്ന് മഴവെള്ളം ഇറക്കി എല്ലാവിധ സസ്യങ്ങളെയും മുളപ്പിച്ചു പച്ചച്ചെടികളാക്കി വളർത്തുകയും, അവയിൽ നിന്ന് ആഹാര വസ്തുക്കളായ ധാന്യോൽപന്നങ്ങൾ സമൃദ്ധമാക്കുകയും ചെയ്യുന്നത്. പ്രത്യേകിച്ചും ഈത്തപ്പനകൾ കുലയിടുന്നു. അവയുടെ കതിർപ്പുകൾ തുരുതുരെ തിങ്ങിത്തൂങ്ങി നിൽക്കുന്നു. മുന്തി രിത്തോട്ടങ്ങൾ, ഒലീവു വൃക്ഷങ്ങൾ, മാതളച്ചെടികൾ ആദിയായവയെല്ലാം ഉൽപാദിത മാകുന്നു. ആകൃതി, സ്വഭാവം, രുചി, ഗുണം, വർണം ആദിയായവയിൽ ചിലതെല്ലാം പരസ്പരം സാദൃശ്യമുള്ളവയായിരിക്കുമെങ്കിൽ, ചിലതെല്ലാം പരസ്പരം വ്യത്യസ്ത ങ്ങളുമായിരിക്കും. ഫലം കായ്ക്കുമ്പോൾ ആദ്യം പിഞ്ചും ചള്ളുമായിരിക്കും. പിന്നീ ടതു മൂത്തു പഴുത്തു പാകത്തിലായിത്തീരുന്നു.

മനുഷ്യൻ സദാ കണ്ടും അനുഭവിച്ചും കൊണ്ടിരിക്കുന്ന നിത്യ യാഥാർത്ഥ്യങ്ങളാ ണല്ലോ ഇതെല്ലാം. നിത്യേന കണ്ടുകൊണ്ടിരിക്കുന്ന കാര്യങ്ങളായതുകൊണ്ട് നമുക്ക് ഇതൊന്നും അത്ഭുതങ്ങളായി തോന്നുന്നില്ലെന്നു മാത്രം. വാസ്തവത്തിൽ അല്ലാഹു വിന്റെ മഹിതമഹത്വങ്ങളെയും ഏകത്വത്തെയും വിളിച്ചോതുന്ന ദൃഷ്ടാന്തങ്ങളത്രെ

ഇവ ഓരോന്നും. പക്ഷേ, അന്ധമായ സത്യനിഷേധവും, ബാഹ്യേന്ദ്രിയങ്ങൾക്കതീത മായതൊന്നും നിലവിലില്ലെന്ന മൂഢവിശ്വാസവും തീണ്ടാത്ത നിഷ്പക്ഷ ഹൃദയ ങ്ങൾക്കേ ഇതിലൊക്കെ അടങ്ങിയ ദൃഷ്ടാന്തങ്ങൾ കണ്ടെത്തുവാൻ കഴിയൂ. അറി യുന്ന ആളുകൾക്കും, ഗ്രഹിക്കുന്ന ആളുകൾക്കും, വിശ്വസിക്കുന്ന ആളുകൾക്കുമാണ് ഇതിലൊക്കെ ദൃഷ്ടാന്തങ്ങളുള്ളതെന്ന് അല്ലാഹു ചൂണ്ടിക്കാണിച്ചതും അത്കൊണ്ടു തന്നെ.

وَجَعَلُواْ لِلَّهِ شُرَكَآءَ ٱلْجِنَّ وَخَلَقَهُمْ ۖ

**《100》 അവർ ജിന്നുകളെ അല്ലാഹുവിന് പങ്കുകാരാക്കുകയും ചെയ്തിരിക്കുന്നു; അവരെ അവൻ സൃഷ്ടിച്ചിരിക്കയുമാണ് (എന്നിട്ടും)!**

وَخَرَقُواْ لَهُۥ بَنِينَ وَبَنَٰتٍۭ بِغَيْرِ عِلْمٍ ۚ

**ഒരു വിവരവുമില്ലാതെ അവർ അവന്നു പുത്രന്മാരെയും പുത്രികളെയും കെട്ടിയുണ്ടാക്കുകയും ചെയ്തിരിക്കുന്നു.**

سُبْحَٰنَهُۥ وَتَعَٰلَىٰ عَمَّا يَصِفُونَ ﴿١٠٠﴾

**അവൻ മഹാപരിശുദ്ധൻ! അവർ വിശേഷിപ്പിച്ചു പറയുന്നതിൽനിന്ന് (ഒക്കെയും) അവൻ വളരെ ഉന്നതി പ്രാപിക്കുകയും ചെയ്തിരിക്കുന്നു.**

---

《100》 وَجَعَلُوا അവർ ആക്കുക (ഉണ്ടാക്കുക)യും ചെയ്തു لِلَّهِ അല്ലാഹുവിന് شُرَكَاءَ പങ്കാളികൾ الْجِنَّ ജിന്നുകളെ وَخَلَقَهُمْ അവരെ അവൻ സൃഷ്ടിക്കുകയും ചെയ്തിരിക്കുന്നു, സൃഷ്ടിച്ചിരിക്കെ وَخَرَقُوا لَهُ അവർ അവനുകെട്ടി (സങ്കൽപിച്ചു) ഉണ്ടാക്കുകയും ചെയ്തു بَنِينَ പുത്രന്മാരെ وَبَنَاتٍ പുത്രിമാരെയും بِغَيْرِ عِلْمٍ ഒരു അറിവും (വിവരവും) ഇല്ലാതെ سُبْحَانَهُ അവൻ മഹാ പരിശുദ്ധൻ وَتَعَالَى അവൻ വളരെ ഉന്നതി പ്രാപിക്കുകയും ചെയ്തിരിക്കുന്നു عَمَّا يَصِفُونَ അവർ വർണി(വിവരി-വിശേഷിപ്പി)ച്ചു പറയുന്നതിൽനിന്ന്.

---

ബഹുദൈവ വിശ്വാസികൾ അല്ലാഹുവിന് പുറമെ വിഗ്രഹങ്ങളെ മാത്രമല്ല ദൈവങ്ങളാക്കി ആരാധിച്ചും പ്രാർത്ഥിച്ചും വരുന്നത്. പല ദേവീദേവന്മാരെയും, ഭൂതപിശാചുക്കളെയും അവർ ദൈവങ്ങളാക്കി സങ്കൽപിക്കുകയും ആരാധിക്കുകയും ചെയ്തു വരുന്നു. വനങ്ങൾ, നദികൾ, മഹാരോഗങ്ങൾ, രാജ്യങ്ങൾ, കുലങ്ങൾ,വർഗങ്ങൾ എന്നിങ്ങിനെ പലതിന്റെയും പേരിൽ ദേവന്മാരെയും, ദേവതകളെയും സങ്കൽപിച്ചുണ്ടാക്കി അവക്ക് പ്രത്യേകതരം പൂജാകർമങ്ങൾ നടത്തലും, നേർച്ച വഴിപാടുകൾ അർപ്പിക്കലും എല്ലാ കാലത്തുമുള്ള അവരുടെ പതിവത്രെ. സ്ഥലകാലങ്ങൾക്കനുസരിച്ച് ചില വ്യത്യാ

സങ്ങളുണ്ടായിരിക്കുമെന്ന് മാത്രം. വേണ്ട, മുസ്‌ലിം സമുദായത്തിനുള്ളിൽ തന്നെ, മതത്തിന്റെ പ്രാഥമിക തത്വങ്ങൾപോലും അറിഞ്ഞുകൂടാത്ത വിഡ്ഢികൾക്കിടയിൽ ഇത്തരം ശിർക്ക് നിറഞ്ഞ അന്ധവിശ്വാസങ്ങളും ദുരാചാരങ്ങളും പലതും കാണാവുന്നതാണ്. മുശ്‌രിക്കുകൾക്കിടയിൽ നടപ്പിലുള്ള പലതരം ശിർക്കുപരമായ വിശ്വാസാചാരങ്ങൾ -ഒരു പ്രകാരത്തിലല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ- നാമമാത്രവ്യത്യാസത്തോടുകൂടി മുസ്‌ലിം സമുദായ മദ്ധ്യേയും നിലവിലുണ്ടെന്നുള്ളത് അത്യധികം ദുഃഖകരമാണെങ്കിലും അനിഷേധ്യമായ ഒരു സത്യമത്രെ.

മലക്കുകളെ അല്ലാഹുവിന്റെ പെൺമക്കളായി അറബി മുശ്‌രിക്കുകൾ സങ്കൽപിച്ചിരുന്നു. ഈസാ നബി (അ)യെയും, ഉസൈർ (അ)നെയും അവന്റെ പുത്രന്മാരായി വേദക്കാരും വിശ്വസിച്ചിരുന്നു. ഇതിൽ ഉസൈർ (അ)നെ സംബന്ധിച്ച വാദത്തിന് ഇന്ന് അത്ര പ്രസക്തി കാണപ്പെടുന്നില്ലെങ്കിലും മറ്റുള്ള വാദങ്ങളും, അക്ഷരത്തിലോ, അർത്ഥത്തിലോ അവക്ക് തുല്യമായ മറ്റു പല വാദങ്ങളും അന്നുതൊട്ട് ഇന്നോളം ജനമദ്ധ്യേ നിലവിലുണ്ട്. ഇതെല്ലാം അല്ലാഹുവിന്റെ അധികാരാവകാശങ്ങളിലും, അവന്റെ ഗുണമാഹാത്മ്യങ്ങളിലും അവന് പങ്കുകാരെയും തുല്യന്മാരെയും ഉണ്ടാക്കലാകുന്നു. അവനാകട്ടെ, ഇത്തരത്തിൽപെട്ട എല്ലാ സങ്കൽപങ്ങളിൽ നിന്നും വർണ്ണനകളിൽ നിന്നും എത്രയോ പരിശുദ്ധനും ഉന്നതനുമാണ് താനും (سُبۡحَانَهُۥ وَتَعَالَىٰ عَمَّا يَصِفُونَ).

## വിഭാഗം - 13

بَدِيعُ ٱلسَّمَٰوَٰتِ وَٱلۡأَرۡضِ ۖ

﴾101﴿ **ആകാശങ്ങളെയും, ഭൂമിയെയും മാതൃകയില്ലാതെ ഉണ്ടാക്കിയവനാണ് (അവൻ).**

أَنَّىٰ يَكُونُ لَهُۥ وَلَدٌ وَلَمۡ تَكُن لَّهُۥ صَٰحِبَةٌ ۖ

**അവന് എങ്ങിനെയാണൊരു സന്താനമുണ്ടാകുക-അവന് ഒരു കൂട്ടുകാരി [സഖി]യുമില്ലതാനും (-എന്നിരിക്കെ)?!**

وَخَلَقَ كُلَّ شَيۡءٍ ۖ وَهُوَ بِكُلِّ شَيۡءٍ عَلِيمٌ ﴿١٠١﴾

**എല്ലാ വസ്തുക്കളെയും അവൻ സൃഷ്ടിക്കുകയും ചെയ്തിരിക്കുന്നു; അവൻ എല്ലാ വസ്തുവെക്കുറിച്ചും അറിയുന്നവനുമാകുന്നു.**

---

﴾101﴿ بَدِيعُ മാതൃകയില്ലാതെ ഉണ്ടാക്കിയവൻ السَّمَاوَاتِ ആകാശങ്ങളെ وَالأَرْضِ ഭൂമിയെയും أَنَّىٰ يَكُونُ എങ്ങിനെയുണ്ടാവും, ഉണ്ടാകുന്നതെങ്ങിനെ لَهُ അവന് وَلَدٌ സന്താനം, ഒരു കുട്ടി وَلَمْ تَكُنْ ഇല്ലതാനും, ഉണ്ടായിട്ടുമില്ല لَهُ അവന് صَاحِبَةٌ ഒരു കൂട്ടുകാരി, സഖി (സഹധർമിണി) وَخَلَقَ അവൻ സൃഷ്ടിക്കുകയും ചെയ്തിരിക്കുന്നു كُلَّ شَيْءٍ

എല്ലാ വസ്തുവെയും وَهُوَ അവനാകട്ടെ بِكُلِّ شَيْءٍ എല്ലാവസ്തുവെപറ്റിയും عَلِيمٌ അറിയുന്നവനാണ്.

---

കഴിഞ്ഞ വചനത്തിൽ ബഹുദൈവ വിശ്വാസികൾ ജിന്നുകളെ അല്ലാഹുവിന് പങ്കുകാരാക്കിയതിനെയും അവന് പുത്രന്മാരും പുത്രികളുമുണ്ടെന്ന് വാദിച്ചതിനെയുംകുറിച്ച് പ്രസ്താവിച്ചു. അവന് പങ്കുകാരും സമന്മാരും ഉണ്ടാവാൻ നിവൃത്തിയില്ലെന്നുള്ളതിന് അനേകം ദൃഷ്ടാന്തങ്ങൾ അതിന് മുമ്പുള്ള വചനങ്ങളിൽ വിവരിച്ചു കഴിഞ്ഞിരിക്കകൊണ്ട് ജിന്നുകളെ പങ്കാളിയാക്കിയതിനെ സംബന്ധിച്ചു വിശേഷിച്ചു തെളിവൊന്നും പ്രത്യേകം പ്രസ്താവിക്കേണ്ടതായിട്ടില്ല. പിന്നെ സന്താന വാദത്തെ സംബന്ധിച്ചാണ് പറയുവാനുള്ളത്. അതാണീ വചനത്തിൽ കാണുന്നത്. അവന് സന്താനമുണ്ടായിരിക്കുവാനും നിവൃത്തിയില്ലെന്നുള്ളതിന് അല്ലാഹു ചില കാരണങ്ങൾ ഈ വചനത്തിൽ ചൂണ്ടിക്കാട്ടിയിരിക്കുന്നു:

(1) ആകാശഭൂമികളെ മുഴുവനും ഒരു മുൻമാതൃകയില്ലാതെ നവീനമായി നിർമിച്ചുണ്ടാക്കിയവനാണവൻ. എന്നിരിക്കെ, അവയിൽപെട്ട ഏതെങ്കിലും ഒന്നിനെ അവന്റെ സന്താനമായി സങ്കൽപിക്കുന്നതെങ്ങിനെയാണ്?! സന്താനത്തെ പുത്തനായി നിർമിച്ചുണ്ടാക്കുകയല്ലല്ലോ ചെയ്യുക.

(2) അല്ലാഹുവിന് ഒരു സന്താനമുണ്ടാകണമെങ്കിൽ അവന് ഒരു കൂട്ടുകാരി –അഥവാ ഒരു സഹധർമിണി– വേണമല്ലോ. ആ കൂട്ടുകാരിയായിരിക്കും അതിന്റെ മാതാവ്. അല്ലാഹുവിന് കൂട്ടുകാരിയേ ഇല്ല. ഒരു കൂട്ടുകാരിയുള്ളതായി ഈ മുശ്‌രിക്കുകളും ജല്പിക്കുന്നില്ല. എന്നിരിക്കെ അവന് സന്താനമുണ്ടെന്ന് പറയുന്നതിന് എന്താണർത്ഥം?!(*)

(3) വസ്തുക്കളായി എന്തെല്ലാമുണ്ടോ അതെല്ലാം അവന്റെ സൃഷ്ടിയാണ്. സന്താനം സൃഷ്ടിയായിരിക്കുകയില്ലല്ലോ. ആകുന്ന പക്ഷം സൃഷ്ടികളെല്ലാം സന്താനങ്ങളായിരിക്കേണ്ടതായിവരും.

(4) സർവ്വ വസ്തുക്കളെക്കുറിച്ചും സസൂക്ഷ്മവും സവിസ്തരവും അറിയുന്നവനാണവൻ. അപ്പോൾ, അവൻ അറിയാതെ അവന്ന് എങ്ങിനെ സന്താനമുണ്ടാകും? അവന് മക്കളുണ്ടായിരിക്കുക, എന്നിട്ട് അവൻ അറിയാതിരിക്കുക, ഇതു ഒരിക്കലും സംഭവ്യമല്ലല്ലോ.

---

***(*) ക്രിസ്ത്യാനികൾ യേശുവിനെ (ഈസാനബിയെ)പറ്റി ദൈവപുത്രനെന്ന് പറയുന്നത് സാധാരണ അർത്ഥത്തിലുള്ള പ്രകൃതി ജനനത്തിന്റെ അടിസ്ഥാനത്തിലല്ലെന്നും, അതുകൊണ്ട് ദൈവത്തിന് (അല്ലാഹുവിന്) ഒരു കൂട്ടുകാരി ഇല്ലാത്ത സ്ഥിതിക്ക് അവന് എങ്ങിനെ സന്താനമുണ്ടാകുമെന്ന ന്യായം തങ്ങളെ ബാധിക്കുന്നില്ലെന്നും മറ്റും ഇക്കാലത്ത് അവർ ഉരുവിടാറുണ്ട് . ഈ വാദം അടിമുടി തെറ്റാണെന്നുള്ളതിരിക്കട്ടെ, അത് ശരിയാണെന്ന് സമ്മതിച്ചു കൊടുത്താൽ തന്നെയും ഏതർത്ഥത്തിലും ഏതടിസ്ഥാനത്തിലുമുള്ള പുത്രത്വവും പിതൃത്വവും സ്ഥാപിക്കണമെങ്കിൽ, അതേ അർത്ഥത്തിലും, അതേ അടിസ്ഥാനത്തിലുമുള്ള ഒരു മാതൃത്വവും ഉണ്ടായിരിക്കാതെ അതെങ്ങിനെ ശരിയാകും?! കള്ളവാദത്തിനും വേണ്ടേ പ്രത്യക്ഷത്തിലെങ്കിലും ഒരു ന്യായം?!***

അല്ലാഹുവിന്റെ സമന്മാർ, പങ്കാളികൾ, സന്താനങ്ങൾ എന്നിങ്ങിനെയുള്ള ഏതെങ്കിലും സങ്കല്പത്തിൽ ദിവ്യത്വം കൽപിക്കപ്പെടുവാൻ നാമമാത്ര അർഹതപോലും ആർക്കും ഏതിനും ഇല്ലെന്ന് ദൃഷ്ടാന്തങ്ങൾ സഹിതം സ്ഥാപിച്ച ശേഷം അല്ലാഹു പറയുന്നു:-

ذَٰلِكُمُ ٱللَّهُ رَبُّكُمْ ۖ

**﴾102﴿ (അങ്ങിനെയുള്ള) ആ അവനത്രെ നിങ്ങളുടെ റബ്ബായ അല്ലാഹു.**

لَآ إِلَٰهَ إِلَّا هُوَ ۖ

**അവനല്ലാതെ ആരാധ്യനേ ഇല്ല.**

خَٰلِقُ كُلِّ شَيْءٍ فَٱعْبُدُوهُ ۚ

**എല്ലാ വസ്തുക്കളുടെയും സ്രഷ്ടാവാകുന്നു (അവൻ). ആകയാൽ നിങ്ങൾ അവനെ ആരാധിക്കുവിൻ.**

وَهُوَ عَلَىٰ كُلِّ شَيْءٍ وَكِيلٌ ﴿١٠٢﴾

**അവൻ എല്ലാ വസ്തുക്കളുടെ മേലും (കൈകാര്യം) ഏറ്റെടുത്തവനുമാകുന്നു.**

لَّا تُدْرِكُهُ ٱلْأَبْصَٰرُ وَهُوَ يُدْرِكُ ٱلْأَبْصَٰرَ ۖ

**﴾103﴿ അവനെ ദൃഷ്ടികൾ കണ്ടെത്തുകയില്ല; അവനാകട്ടെ, ദൃഷ്ടികളെ കണ്ടെത്തുകയും ചെയ്യുന്നു.**

وَهُوَ ٱللَّطِيفُ ٱلْخَبِيرُ ﴿١٠٣﴾

**അവൻ, സസൂക്ഷ്മനായുള്ളവനത്രെ; സൂക്ഷ്മജ്ഞാനിയത്രെ.**

---

﴾102﴿ ذَٰلِكُمْ അങ്ങിനെയുള്ളവൻ, അവനത്രെ اللهُ അല്ലാഹു رَبُّكُمْ നിങ്ങളുടെ രക്ഷിതാവ് لَا إِلَٰهَ ഒരു ആരാധ്യനേയില്ല, ദൈവമില്ല إِلَّا هُوَ അവനല്ലാതെ خَالِقُ സ്രഷ്ടാവാണ്, സൃഷ്ടിച്ചവനാണ് كُلِّ شَيْءٍ എല്ലാ വസ്തുവെയും فَاعْبُدُوهُ അതിനാൽ അവനെ നിങ്ങൾ ആരാധിക്കുവിൻ وَهُوَ അവൻ, അവനാകട്ടെ عَلَىٰ كُلِّ شَيْءٍ എല്ലാ വസ്തുവിന്മേലും, കാര്യത്തിലും وَكِيلٌ (ബാധ്യത) ഏൽപിക്കപ്പെട്ട (ഏറ്റെടുത്ത)വനാണ് ﴾103﴿ لَا تُدْرِكُهُ അവനെ കണ്ടെത്തുക (കണ്ടുപിടിക്കുക)യില്ല الْأَبْصَارُ ദൃഷ്ടികൾ, കണ്ണുകൾ وَهُوَ يُدْرِكُ അവനാകട്ടെ കണ്ടെത്തുന്നു, കാണുകയും ചെയ്യും الْأَبْصَارَ ദൃഷ്ടികളെ وَهُوَ اللَّطِيفُ അവൻ സസൂക്ഷ്മനത്രെ, സൗമ്യനാകുന്നു الْخَبِيرُ സൂക്ഷ്മജ്ഞാനി

---

സൃഷ്ടികളുടെ കണ്ണുകൊണ്ട് കണ്ടുപിടിക്കുവാനും, അവരുടെ കാഴ്ചക്ക് എത്തിച്ചേരുവാനും സാധ്യമല്ലാത്തവിധം അതിസൂക്ഷ്മനും സൗമ്യനുമായുള്ളവനത്രെ അല്ലാഹു. അതേ സമയം എല്ലാ ദൃഷ്ടികളെയും കാഴ്ചകളെയും കണ്ടറിയുന്ന സൂക്ഷ്മജ്ഞാനിയുമാണവൻ. കേവലം ചെറിയതെങ്കിലും അതിവിപുലവും ആഴമേറിയതുമായ

തത്വങ്ങൾ ഉൾകൊള്ളുന്ന ഒരു വചനമാണിത്. അല്ലാഹുവിന്റെ പരമോന്നതവും പരിശുദ്ധവുമായ ഗുണമാഹാത്മ്യങ്ങളെ മനസ്സിലാക്കുന്നതിന് അടിസ്ഥാന നിദാനങ്ങളായി കരുതപ്പെടുന്ന രണ്ടു തിരുവചനങ്ങളിൽ ഒന്നാണിത്. മറ്റൊന്ന് لَيْسَ كَمِثْلِهِۦ شَيْءٌ وَهُوَ السَّمِيعُ الْبَصِيرُ (അവനെപ്പോലെ ഒരു വസ്തുവും ഇല്ല; അവൻ എല്ലാം കേട്ടറിയുന്നവനാണ്; കണ്ടറിയുന്നവനാണ്.) എന്ന വചനമാണ്. (ശൂറാ:11). അല്ലാഹുവിന്റെ ഗുണവിശേഷങ്ങളെയും വിശേഷണ നാമങ്ങളെയും ഈ രണ്ടു വാക്യങ്ങളുടെ അടിസ്ഥാനത്തിലല്ലാതെ വ്യാഖ്യാനിക്കുവാൻ പാടില്ലെന്ന് പല മഹാന്മാരും ചൂണ്ടിക്കാട്ടിയിരിക്കുന്നു.

ചില യുക്തി ന്യായങ്ങളെ മുൻനിറുത്തി പരലോകത്തുവെച്ചും സൃഷ്ടികൾക്ക് അല്ലാഹുവിനെ കാണുവാൻ സാധ്യമല്ലെന്ന് വാദിക്കുന്ന മുഅ്തസിലഃ കക്ഷിക്കാർ, ഈ വചനം തങ്ങൾക്ക് തെളിവായി എടുത്തു പറയാറുണ്ട്. വാസ്തവത്തിൽ, സത്യവിശ്വാസികൾക്ക് പരലോകത്ത് വെച്ച് അല്ലാഹുവിനെ കാണുവാനുള്ള മഹാഭാഗ്യം സിദ്ധിക്കുമെന്ന് ക്വുർആനിൽതന്നെ വ്യക്തമായി പ്രസ്താവിക്കപ്പെട്ടിട്ടുള്ളതാണ്. അല്ലാഹു പറയുന്നു: وُجُوهٌ يَوْمَئِذٍ نَّاضِرَةٌ إِلَىٰ رَبِّهَا نَاظِرَةٌ - القيامة (ചില മുഖങ്ങൾ അന്നത്തെ ദിവസം -ക്വിയാമത്തു നാളിൽ- പ്രസന്നങ്ങളായിരിക്കും; അവയുടെ റബ്ബിന്റെ നേരെ നോക്കിക്കാണുന്നവയായിരിക്കും (75:22,23) മറ്റൊരു സ്ഥലത്ത് സത്യനിഷേധികളെക്കുറിച്ച് പറയുന്നു: كَلَّا إِنَّهُمْ عَن رَّبِّهِمْ يَوْمَئِذٍ لَّمَحْجُوبُونَ -المطففين (വേണ്ടാ, നിശ്ചയമായും അവർ, തങ്ങളുടെ റബ്ബിൽ നിന്ന് അന്ന് മറയിടപ്പെട്ടവർ തന്നെയായിരിക്കും). ഹദീഥുകളാകട്ടെ, ഈ വിഷയത്തിൽ നിരവധിയുണ്ട് താനും. കൂടുതൽ വിവരം 75:22-25 ന്റെ വ്യാഖ്യാനത്തിലും മറ്റും കാണുക:

قَدْ جَآءَكُم بَصَآئِرُ مِن رَّبِّكُمْ

**﴾104﴿ (പറയുക:) 'നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് നിങ്ങൾക്ക് ഉൾക്കാഴ്ച(ക്കുള്ള തെളിവു)കൾ വന്നു കഴിഞ്ഞിരിക്കുന്നു.**

فَمَنْ أَبْصَرَ فَلِنَفْسِهِۦ

**അതിനാൽ, ആർ (മനോദൃഷ്ടി കൊണ്ട്) കണ്ടറിഞ്ഞുവോ (അതിന്റെ ഗുണം) അവന്റെ സ്വന്തത്തിന് തന്നെ.**

وَمَنْ عَمِىَ فَعَلَيْهَا

**ആർ (കണ്ടറിയാതെ) അന്ധനായോ (അതിന്റെദോഷം) അതിന്റെ മേൽ തന്നെ.**

وَمَآ أَنَا۠ عَلَيْكُم بِحَفِيظٍ ﴿١٠٤﴾

**ഞാൻ നിങ്ങളുടെമേൽ ഒരു കാവൽക്കനല്ല.**

---

﴾104﴿ قَدْ جَاءَكُمْ നിങ്ങൾക്ക് വന്നുകഴിഞ്ഞു بَصَائِرُ (ഉൾ)കാഴ്ചകൾ (തെളിവുകൾ) مِن رَّبِّكُمْ നിങ്ങളുടെ റബ്ബിങ്കൽനിന്ന് فَمَنْ أَبْصَرَ എന്നാൽ (അതിനാൽ) ആർ കണ്ടറിഞ്ഞുവോ فَلِنَفْسِهِ എന്നാൽ ഗുണം അവന്റെ സ്വന്തത്തിന് (അവന്) തന്നെയാണ്

وَمَنْ عَمِيَ ആർ അന്ധനായോ فَعَلَيْهَا എന്നാൽ ദോഷം അതിന്റെമേൽ (തന്നെ) ആയിരിക്കും وَمَا أَنَا ഞാനല്ലതാനും عَلَيْكُمْ നിങ്ങളുടെ മേൽ بِحَفِيظٍ ഒരു സൂക്ഷിപ്പു(കാവൽ)കാരൻ.

---

ഹൃദയംകൊണ്ട് കണ്ടറിഞ്ഞു കാര്യങ്ങൾ ഗ്രഹിക്കുവാൻ വേണ്ടത്ര തെളിവുകൾ നിങ്ങൾക്ക് കിട്ടികഴിഞ്ഞിട്ടുണ്ട്. തെളിവ് കിട്ടിയില്ലെന്ന ഒഴികഴിവുകൾക്ക് എനി നിവൃത്തിയില്ല. അതുകൊണ്ട് സത്യം മനസ്സിലാക്കി സ്വീകരിക്കുവാൻ തയ്യാറുള്ളവർ അതിനൊരുങ്ങിക്കൊള്ളട്ടെ. അതിന്റെ ഗുണം അവർക്ക് തന്നെയായിരിക്കും. അതല്ല, കണ്ണടച്ചു അന്ധരായിക്കഴിയുവാനാണ് വല്ലവരും ഉദ്ദേശിക്കുന്നതെങ്കിൽ അവർ അങ്ങിനെയും ചെയ്തുകൊള്ളട്ടെ. അതിന്റെ ഭവിഷ്യത്ത് അവർതന്നെ അനുഭവിക്കേണ്ടിവരും. എന്നല്ലാതെ, നിങ്ങളുടെ ഉത്തരവാദിത്വമൊന്നും ഞാൻ ഏറ്റെടുത്തിട്ടില്ല. സത്യാവസ്ഥയും, അതിന്റെ തെളിവുകളും വിവരിച്ചുതരുക മാത്രമേ എന്റെ ബാധ്യതയായുള്ളൂ. അത് ഞാൻ നിർവ്വഹിക്കുകയും ചെയ്തിട്ടുണ്ട് എന്നിങ്ങിനെ ജനങ്ങളെ അറിയിക്കുവാൻ നബി ﷺ യോട് അല്ലാഹു കൽപിക്കുകയാണ്.

بصيرة (ബസ്വീറത്ത്)ന്റെ ബഹുവചനമാണ് بصائر (ബസ്വാഇർ). ഉൾക്കാഴ്ച, അഥവാ മനോദൃഷ്ടി എന്ന അർത്ഥത്തിലാണ് അതിന്റെ ഉപയോഗം. പുറംകാഴ്ച, അഥവാ ബാഹ്യദൃഷ്ടി എന്ന അർത്ഥത്തിൽ بصر (ബസ്വർ) എന്ന വാക്കും ഉപയോഗിക്കുന്നു. ഇതിന്റെ ബഹുവചനം ابصار (അബ്സ്വാർ) എന്നത്രെ. അല്ലാഹു പറയുന്നു: فَإِنَّهَا لَا تَعْمَى الأَبْصَارُ وَلَكِن تَعْمَى الْقُلُوبُ الَّتِي فِي الصُّدُورِ (സാരം: ബാഹ്യദൃഷ്ടികൾക്കല്ല അന്ധത ബാധിക്കുന്നത്. പക്ഷേ, നെഞ്ചുകളിലുള്ള ഹൃദയങ്ങൾക്കാണ് അന്ധത ബാധിക്കുന്നത് (ഹജ്ജ്:46).

وَكَذَٰلِكَ نُصَرِّفُ ٱلْأَيَٰتِ وَلِيَقُولُوا۟ دَرَسْتَ وَلِنُبَيِّنَهُۥ لِقَوْمٍ يَعْلَمُونَ ﴿١٠٥﴾

**﴾105﴿ അപ്രകാരം, ദൃഷ്ടാന്തങ്ങളെ നാം വിവിധ രൂപത്തിൽ വിവരിക്കുന്നു. 'നീ പഠിച്ചുവെച്ചിരിക്കുന്നു'വെന്ന് അവർ പറയുവാൻ വേണ്ടിയും, അറിയാവുന്ന ജനങ്ങൾക്ക് ഇത് നാം വിവരിച്ചുകൊടുക്കുവാൻ വേണ്ടിയും (കൂടിയാണത്).**

---

﴾105﴿ وَكَذَلِكَ അതുപോലെ, അപ്രകാരം نُصَرِّفُ നാം വിവിധ രൂപത്തിൽ വിവരിക്കുന്നു الآيَاتِ ദൃഷ്ടാന്തങ്ങളെ وَلِيَقُولُوا അവർ പറയുവാൻ വേണ്ടിയും دَرَسْتَ നീ പഠിച്ചുവെച്ചിരിക്കുന്നു وَلِنُبَيِّنَهُ അതിനെ നാം വിവരിച്ചു കൊടുക്കുവാനും لِقَوْمٍ ഒരു ജനത (ജനങ്ങൾ)ക്ക് يَعْلَمُونَ അറിയുന്ന

ഇങ്ങിനെ വിവിധ രൂപത്തിലായി ദൃഷ്ടാന്തങ്ങൾ വിവരിച്ചുതന്നുകൊണ്ടിരിക്കുന്നത് കാര്യം മനസ്സിലാക്കുന്നവർക്ക് അത് മനസ്സിലാക്കുവാനുള്ള സൗകര്യത്തിന് വേണ്ടിയാകുന്നു. അതിന് പുറമെ, അതിന്റെ അനന്തരഫലമായി മറ്റൊരു സംഗതികൂടി ഉണ്ടായിത്തീരുന്നു. ഇതൊക്കെ നീ മറ്റാരിൽ നിന്നോ പഠിച്ചുവെച്ചു ഞങ്ങളോട് പറയുകയാണ് -ഇതൊന്നും അല്ലാഹുവിൽ നിന്നുള്ളതല്ല- എന്നിങ്ങനെ ആ അവിശ്വാസികൾ നബി ﷺ യോട് പറയുവാനും ഇത് കാരണമാകുന്നു. അഥവാ അങ്ങിനെ കലാശിക്കും എന്ന് സാരം. ഒരാൾ ഒരു വാഹന അപകടത്തിൽ പെട്ടെന്ന് മരണപ്പെടുമ്പോൾ 'അവൻ മരിക്കുവാൻ വേണ്ടി ആ വാഹനത്തിൽ കയറി' എന്ന് പറയാറുള്ളതുപോലെയുള്ള ഭാഷാപരമായ ഒരു ശൈലിയാണ് .... وَلِيَقُولُوا الخ (അവർ പറയുവാൻ വേണ്ടിയും...) എന്ന വാക്യം.

'ഇത് മുഹമ്മദ് കെട്ടിയുണ്ടാക്കിയ നുണ മാത്രമാണ്, വേറെ ചിലർ അവനെ അതിന് സഹായിക്കുകയും ചെയ്തിരിക്കുന്നു. ഇതു പൂർവ്വികന്മാരുടെ പുരാണ കഥകളല്ലാതെ മറ്റൊന്നുമല്ല. അതവൻ എഴുതിയെടുത്തിരിക്കുകയാണ്' (25:4,5), എന്നും 'അവന് ഏതോ ഒരു മനുഷ്യൻ പഠിപ്പിക്കുന്നത് തന്നെയാണിത്' (16:103) എന്നുമൊക്കെ അവിശ്വാസികൾ പറയാറുണ്ടായിരുന്നവല്ലോ. അല്ലാഹു നബി ﷺ യോട് പറയുന്നു:-

| | |
|---|---|
| ٱتَّبِعْ مَآ أُوحِىَ إِلَيْكَ مِن رَّبِّكَ ۖ | ﴿106﴾ **(നബിയേ) നിനക്ക് നിന്റെ റബ്ബിങ്കൽനിന്ന് 'വഹ്‌യ്' നൽകപ്പെട്ടിട്ടുള്ളതിനെ നീ പിൻപറ്റിക്കൊള്ളുക.** |
| لَآ إِلَٰهَ إِلَّا هُوَ ۖ | **അവനല്ലാതെ ആരാധ്യനേയില്ല.** |
| وَأَعْرِضْ عَنِ ٱلْمُشْرِكِينَ ﴿١٠٦﴾ | **'മുശ്‌രിക്ക്'[ബഹുദൈവ വിശ്വാസി]കളിൽ നിന്ന് നീ തിരിഞ്ഞുകളയുകയും ചെയ്യുക.** |

﴿106﴾ اتَّبِعْ നീ പിൻപറ്റുക مَاأُوحِيَ വഹ്‌യ് നൽകപ്പെട്ടിട്ടുള്ളതിനെ إِلَيْكَ നിനക്ക് مِنْ رَبِّكَ നിന്റെ റബ്ബിൽനിന്ന് لاإِلَٰهَ ആരാധ്യനേയില്ല إِلاهُوَ അവനല്ലാതെ وَأَعْرِضْ നീ തിരിഞ്ഞുകളയുകയും (അവഗണിക്കുകയും) ചെയ്യുക عَنِ الْمُشْرِكِينَ മുശ്‌രിക്കുകളിൽ നിന്ന്, ബഹുദൈവ വിശ്വാസങ്ങളെപറ്റി

| | |
|---|---|
| وَلَوْ شَآءَ ٱللَّهُ مَآ أَشْرَكُوا۟ ۗ | ﴿107﴾ **അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ അവർ ശിർക്ക് ചെയ്യുമായിരുന്നില്ല.** |
| وَمَا جَعَلْنَٰكَ عَلَيْهِمْ حَفِيظًا ۖ | **നിന്നെ അവരുടെ മേൽ നാം ഒരു കാവൽക്കാരനാക്കിയിട്ടില്ല താനും.** |
| وَمَآ أَنتَ عَلَيْهِم بِوَكِيلٍ ﴿١٠٧﴾ | **നീ അവരുടെ മേൽ (ബാധ്യത) ഏറ്റെടുത്ത (അഥവാ ഏൽപിക്കപ്പെട്ട) വനല്ലതാനും.** |

﴾107﴿ وَلَوْ شَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ مَاأَشْرَكُوا അവർ ശിർക്ക് (പങ്കുചേർക്കൽ) ചെയ്യുമായിരുന്നില്ല وَمَاجَعَلْنَاكَ നിന്നെ നാം ആക്കിയിട്ടുമില്ല عَلَيْهِمْ അവരുടെമേൽ, അവരിൽ حَفِيظًا സൂക്ഷിപ്പു(കാവൽ)കാരൻ وَمَاأَنْتَ നീ അല്ലതാനും عَلَيْهِمْ അവരുടെ മേൽ بِوَكِيلٍ ഏറ്റെടുത്തവൻ, ഏൽപിക്കപ്പെട്ടവൻ

മലക്കുകളെപ്പോലെ എല്ലാവരും പരിശുദ്ധരും സത്യവിശ്വാസികളുമായിരിക്കണം -ആരും ശിർക്ക് ചെയ്യുന്നവരായിക്കൂടാ- എന്ന് അല്ലാഹു ഉദ്ദേശിച്ചിട്ടില്ല. അങ്ങിനെ അവൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ അങ്ങിനെത്തന്നെ സംഭവിക്കുമായിരുന്നു. പക്ഷേ, സത്യാസത്യങ്ങൾ ഗ്രഹിച്ചു സത്യം സ്വീകരിക്കുന്നവർ അത് സ്വീകരിച്ചുകൊള്ളട്ടെ, അല്ലാത്തവർ മുശ്രിക്കുകളുമായിരുന്നുകൊള്ളട്ടെ, രണ്ടിന്റെയും ഫലം പിന്നീടവർ അനുഭവിച്ചുകൊള്ളും എന്നാണവൻ നിശ്ചയിച്ചു വെച്ചിരിക്കുന്നത്. അതുകൊണ്ട് ജനങ്ങളെ സത്യവിശ്വാസത്തിലേക്ക് നിർബന്ധിച്ചു വലിച്ചിഴക്കുകയോ അവരുടെ ഉത്തരവാദിത്വം നബി ﷺ ഏറ്റെടുക്കുകയോ വേണ്ടതില്ല എന്ന് സാരം.

وَلَا تَسُبُّوا۟ ٱلَّذِينَ يَدْعُونَ مِن دُونِ ٱللَّهِ

**﴾108﴿ അല്ലാഹുവിന് പുറമെ അവർ വിളി(ച്ചു പ്രാർത്ഥി)ക്കുന്നവരെ നിങ്ങൾ ശകാരിക്കരുത്.**

فَيَسُبُّوا۟ ٱللَّهَ عَدْوًۢا بِغَيْرِ عِلْمٍ ۗ

**(കാരണം) അപ്പോൾ, വിവരമില്ലാതെ അവർ അല്ലാഹുവിനെ അതിരുവിട്ട് ശകാരിച്ചേക്കും.**

كَذَٰلِكَ زَيَّنَّا لِكُلِّ أُمَّةٍ عَمَلَهُمْ

**അപ്രകാരം, എല്ലാ സമുദായത്തിനും അവ(രവ)രുടെ പ്രവർത്തനം നാം ഭംഗിയാക്കിക്കൊടുത്തിരിക്കുന്നു.**

ثُمَّ إِلَىٰ رَبِّهِم مَّرْجِعُهُمْ

**പിന്നീട്, അവരുടെ റബ്ബിങ്കലേക്കാണ് അവരുടെ മടങ്ങിവരവ്.**

فَيُنَبِّئُهُم بِمَا كَانُوا۟ يَعْمَلُونَ ﴿١٠٨﴾

**അപ്പോൾ, അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനെപറ്റി അവരെ അവൻ ബോധ്യപ്പെടുത്തുന്നതാണ്.**

﴾108﴿ وَلَاتَسُبُّوا നിങ്ങൾ പഴിക്കരുത്, ശകാരിക്കരുത് الَّذِينَ يَدْعُونَ അവർ വിളിക്കുന്ന (പ്രാർത്ഥിക്കുന്ന)വരെ مِنْ دُونِ اللَّهِ അല്ലാഹുവിനു പുറമെ فَيَسُبُّوا അപ്പോൾ അവർ പഴിച്ചേക്കും, ശകാരിക്കും اللَّهَ അല്ലാഹുവിനെ عَدْوًا ക്രമം തെറ്റി (അതിരുവിട്ടു)കൊണ്ട് بِغَيْرِ عِلْمٍ വിവരമില്ലാതെ كَذَٰلِكَ അപ്രകാരം زَيَّنَّا നാം ഭംഗിയാക്കി (അലങ്കാരമാക്കി)യിരിക്കുന്നു لِكُلِّ أُمَّةٍ എല്ലാ സമുദായത്തിനും عَمَلَهُمْ അവരുടെ പ്രവർത്തനം ثُمَّ പിന്നെ, പിന്നീട് إِلَىٰ رَبِّهِمْ അവരുടെ റബ്ബിങ്കലേക്കാണ് مَرْجِعُهُمْ അവരുടെ മടങ്ങിവരവ് فَيُنَبِّئُهُمْ

അപ്പോൾ അവൻ അവരെ ബോധ്യപ്പെടുത്തും, തെര്യപെടുത്തും بِمَا كَانُوا അവരായി രുന്നതിനെപറ്റി يَعْمَلُونَ അവർ പ്രവർത്തിക്കും.

ബഹുദൈവ വിശ്വാസികൾ വിളിച്ചാരാധിച്ചു വരുന്ന വസ്തുക്കളെ മുസ്‌ലിംകൾ പഴിച്ചും ശകാരിച്ചും സംസാരിക്കുന്നപക്ഷം, ആ വിവരംകെട്ടവർക്ക് അത് സഹിക്കുവാൻ കഴിയുകയില്ല, അവർ പകരം അല്ലാഹുവിനെപറ്റി അതിര് കവിഞ്ഞ പഴിവാക്കുകൾ പറയുവാൻ അത് കാരണമായിത്തീരും. അതുകൊണ്ട് അവരുടെ ആരാധ്യവസ്തുക്കളെ മുസ്‌ലിംകൾ പഴിച്ചു പറയരുതെന്ന് അല്ലാഹു വിരോധിക്കുന്നു. ഒരു കാര്യം സ്വതവേ നിർദ്ദോഷകരമായിരുന്നാൽപോലും അത് അനിഷ്ടകരമായ ഒരു ദോഷത്തിന് കാരണമായിത്തീരുന്നപക്ഷം അതിൽ നിന്ന് ഒഴിഞ്ഞു നിൽക്കേണ്ടതുണ്ട് എന്നത്രെ ഇതിലടങ്ങിയ തത്വം. നബി ﷺ ഒരിക്കൽ ഇങ്ങിനെ പറയുകയുണ്ടായി: 'തന്റെ മാതാപിതാക്കളെ പഴിച്ചവൻ ശപിക്കപ്പെട്ടവനാകുന്നു'. ഇത് കേട്ടപ്പോൾ സ്വഹാബികൾ ചോദിച്ചു: 'റസൂലേ, ഒരാൾ എങ്ങിനെ അയാളുടെ മാതാപിതാക്കളെ പഴിക്കും?' തിരുമേനി ഉത്തരം പറഞ്ഞു: 'അവൻ മറ്റെവന്റെ വാപ്പയെ പഴിക്കും. അപ്പോൾ അവൻ, ഇവന്റെ വാപ്പയെയും ഉമ്മയെയും പഴിക്കും ഇങ്ങിനെയാണത്' (ബു; മു).

ഓരോ സമുദായത്തിനും അവരുടെ പ്രവർത്തനം നാം ഭംഗിയാക്കിയിരിക്കുന്നു. (زَيَّنَّا لِكُلِّ أُمَّةٍ عَمَلَهُمْ) എന്ന വാക്യത്തിന്റെ താൽപര്യം: ഓരോ സമുദായക്കാരും ആചരിച്ചുവരുന്ന നടപടിക്രമങ്ങൾ നല്ലതും വേണ്ടപ്പെട്ടതുമാണെന്ന് അവർക്ക് തോന്നുക സ്വാഭാവികമാണ്; അങ്ങിനെയുള്ള ഒരു സ്വഭാവ പ്രകൃതിയാണ് മനുഷ്യന് നൽകപ്പെട്ടിരിക്കുന്നത്; അതനുസരിച്ച് അവരുടെ ദൈവങ്ങളെ ബഹുമാനിക്കുന്നതും വന്ദിക്കുന്നതുമൊക്കെ നല്ല കാര്യമാണെന്ന് അവർ കരുതിവെക്കുകയാണ്; അതുകൊണ്ട് അവയെ നിങ്ങൾ പഴിക്കുന്നപക്ഷം അവർ കൂടുതലായി ധിക്കാരത്തിനും അക്രമത്തിനും മുതിരുകയാണുണ്ടാകുക എന്നൊക്കെയാകുന്നു.

وَأَقْسَمُوا۟ بِٱللَّهِ جَهْدَ أَيْمَـٰنِهِمْ

**﴾109﴿ തങ്ങൾക്ക് കഴിയും പ്രകാരം അവർ അല്ലാഹുവിൽ സത്യം ചെയ്ത് (ഉറപ്പിച്ച്) പറയുന്നു:**

لَئِن جَآءَتْهُمْ ءَايَةٌ لَّيُؤْمِنُنَّ بِهَا ۚ

**തങ്ങൾക്ക് വല്ല(പ്രത്യേക) ദൃഷ്ടാന്തവും വന്നുകിട്ടിയെങ്കിൽ, തീർച്ചയായും അവർ അതിൽ വിശ്വസിക്കുകതന്നെ ചെയ്യുമെന്ന്.**

قُلْ إِنَّمَا ٱلْـَٔايَـٰتُ عِندَ ٱللَّهِ ۖ

**നീ പറയുക: 'നിശ്ചയമായും, ദൃഷ്ടാന്തങ്ങൾ അല്ലാഹുവിന്റെ അടുക്കൽ (മാത്രം) ആണുള്ളത്:**

وَمَا يُشْعِرُكُمْ أَنَّهَآ إِذَا جَآءَتْ لَا يُؤْمِنُونَ ﴿١٠٩﴾

**നിങ്ങൾക്ക് എന്തറിയാം, അത് വന്നുകിട്ടിയാൽ അവർ വിശ്വസിക്കുന്നതല്ല എന്നുള്ളത്?!'**

﴾109﴿ وَأَقْسَمُوا അവർ സത്യം ചെയ്തു (പറഞ്ഞു), സത്യം ചെയ്യുന്നു, (ചെയ്യുകയാണ്) بِاللَّهِ അല്ലാഹുവിൽ, അല്ലാഹുവിനെക്കൊണ്ട് جَهْدَ കഴിയും പ്രകാരം (ബുദ്ധിമുട്ടാവുന്നത്ര) أَيْمَانِهِمْ തങ്ങളുടെ സത്യ(ശപഥ)ങ്ങളിൽവെച്ച് لَئِن جَاءَتْهُمْ തീർച്ചയായും തങ്ങൾക്ക് വന്നുവെങ്കിൽ آيَةٌ വല്ല ദൃഷ്ടാന്തവും, ഒരു ദൃഷ്ടാന്തം لَيُؤْمِنُنَّ അവർ വിശ്വസിക്കുക തന്നെ ചെയ്യും بِهَا അതിൽ قُلْ നീ പറയുക إِنَّمَا الْآيَاتُ നിശ്ചയമായും ദൃഷ്ടാന്തങ്ങൾ عِندَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ (മാത്രം) ആകുന്നു وَمَا يُشْعِرُكُمْ നിങ്ങൾക്ക് എന്തറിയാം, നിങ്ങളെ ബോധ്യപ്പെടുത്തുന്നതെന്ത് أَنَّهَا അത് (ആകുന്നു) എന്നുള്ളത് إِذَا جَاءَتْ അതുവന്നാൽ لَا يُؤْمِنُونَ അവർ വിശ്വസിക്കുകയില്ല (എന്ന്)

നിങ്ങൾക്ക് അതറിയുകയില്ല. എന്നാൽ അല്ലാഹുവിനറിയാം; ദൃഷ്ടാന്തം കണ്ടാലും അവർ വിശ്വസിക്കുകയില്ലെന്ന്.

وَنُقَلِّبُ أَفْئِدَتَهُمْ وَأَبْصَارَهُمْ كَمَا لَمْ يُؤْمِنُوا بِهِ أَوَّلَ مَرَّةٍ وَنَذَرُهُمْ فِي طُغْيَانِهِمْ يَعْمَهُونَ ﴿١١٠﴾

**﴾110﴿ അവർ ഇതിൽ [ക്വുർആനിൽ] ആദ്യ പ്രാവശ്യം (തന്നെ) വിശ്വസിക്കാതിരുന്നപോലെ, അവരുടെ ഹൃദയങ്ങളെയും, ദൃഷ്ടികളെയും നാം മറിച്ചുകൊണ്ടിരിക്കുന്നതാണ്. അവരുടെ അതിരു കവിച്ചലിൽ (അന്ധാളിച്ചു) അലഞ്ഞുകൊണ്ടിരിക്കുമാറ് അവരെ നാം വിട്ടേക്കുന്നതുമാണ്.**

﴾110﴿ وَنُقَلِّبُ നാം മറിച്ചുകൊണ്ടിരിക്കുന്നു أَفْئِدَتَهُمْ അവരുടെ ഹൃദയങ്ങളെ وَأَبْصَارَهُمْ അവരുടെ ദൃഷ്ടി(കാഴ്ച)കളെയും كَمَا لَمْ يُؤْمِنُوا അവർ വിശ്വസിക്കാത്തപോലെ بِهِ ഇതിൽ, അതിൽ أَوَّلَ مَرَّةٍ ഒന്നാം (ആദ്യ) പ്രാവശ്യം وَنَذَرُهُمْ അവരെ നാം വിടുകയും ചെയ്യുന്നു فِي طُغْيَانِهِمْ അവരുടെ അതിരുകവിച്ചലിൽ, ധിക്കാരത്തിൽ يَعْمَهُونَ അവർ അന്തംവിട്ടു(പരിഭ്രമിച്ചു-അന്ധാളിച്ചു-അലഞ്ഞു)കൊണ്ടിരിക്കുമാറ്

ആദ്യംമുതൽക്കേ അവർ ക്വുർആനെ എതിർക്കുകയും നിഷേധിക്കുകയുമാണ് ചെയ്തുവന്നത്. തെളിവുകളിലും ലക്ഷ്യങ്ങളിലും അവർ ശ്രദ്ധകൊടുത്തതേയില്ല. എനി, പുതിയൊരു ദൃഷ്ടാന്തം കണ്ടാലും അവർ വിശ്വസിക്കുവാൻ പോകുന്നില്ല. അവരുടെ മനസ്സിനും കാഴ്ചക്കുമൊക്കെ തകരാറ് ബാധിച്ചിരിക്കുന്നു. ഹൃദയം കൊണ്ട് ആലോചിച്ചോ, കണ്ണുകൊണ്ട് കണ്ടറിഞ്ഞോ കാര്യം മനസ്സിലാക്കി അവർ സത്യം സ്വീകരിച്ചേക്കുമെന്നുള്ള പ്രതീക്ഷക്ക് എനി അവകാശമില്ല. അവർ കൂടുതൽ ദുഷിച്ചുകൊണ്ടിരിക്കുകയാണ്. അവർ ചെയ്യുന്നതൊക്കെ ചെയ്തുകൊള്ളട്ടെ എന്നുവെച്ച് തൽക്കാലം നാം അവരെ അയച്ചുവിടുകയാണ് ചെയ്യുന്നത് എന്ന് താൽപര്യം.

'അവരുടെ പ്രവർത്തനത്തെ അവർക്ക് നാം ഭംഗിയാക്കി', 'അവരുടെ ഹൃദയങ്ങളെയും കാഴ്ചകളെയും നാം മറിച്ചുകൊണ്ടിരിക്കുന്നു', 'അവരുടെ അതിക്രമത്തിൽ അന്ധാളിച്ചു വിഹരിക്കുവാൻ നാം അവരെ വിട്ടുകളയുന്നു' എന്നിത്യാദി പ്രയോഗങ്ങളിൽ അടങ്ങിയ ആശയങ്ങളെപറ്റി പലസന്ദർഭങ്ങളിലും നാം മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുള്ളതാണ്.

## വിഭാഗം - 14

## ജുസ്ഉ് - 8

۞ وَلَوْ أَنَّنَا نَزَّلْنَآ إِلَيْهِمُ ٱلْمَلَٰٓئِكَةَ وَكَلَّمَهُمُ ٱلْمَوْتَىٰ وَحَشَرْنَا عَلَيْهِمْ كُلَّ شَىْءٍ قُبُلًا مَّا كَانُوا۟ لِيُؤْمِنُوٓا۟ إِلَّآ أَن يَشَآءَ ٱللَّهُ

﴾111﴿ നാം അവരിലേക്ക് മലക്കുകളെ ഇറക്കിയെന്നിരുന്നാലും, മരണപ്പെട്ടവർ അവരോട് സംസാരിക്കുകയും ചെയ്തു(വെന്നാലും). അവർക്ക് (ദൃഷ്ടാന്തമായി) എല്ലാ വസ്തുക്കളെയും കൂട്ടംകൂട്ടമായി നാം ശേഖരിച്ചു (കൂട്ടി)കൊടുക്കുകയും ചെയ്തു(വെന്നാലും), അവർ വിശ്വസിക്കുവാൻ (തയ്യാർ) ആകുന്നതല്ല- അല്ലാഹു ഉദ്ദേശിക്കുന്നതായാലല്ലാതെ.

وَلَٰكِنَّ أَكْثَرَهُمْ يَجْهَلُونَ ﴿١١١﴾

പക്ഷേ, അവരിലധികമാളുകളും അറിയാതിരിക്കുകയാണ്.

---

﴾111﴿ وَلَوْأَنَّنَا നാമായിരുന്നെങ്കിൽ نَزَّلْنَا നാം ഇറക്കി(യിരുന്നു) إِلَيْهِمُ അവരിലേക്ക് الْمَلائِكَةَ മലക്കുകളെ وَكَلَّمَهُمُ അവരോട് സംസാരിക്കുകയും ചെയ്തു الْمَوْتَىٰ മരണപ്പെട്ടവർ وَحَشَرْنَا നാം ശേഖരിക്കുക (ഒരുമിച്ചുകൂട്ടുക)യും ചെയ്തു عَلَيْهِمْ അവർക്ക് كُلَّشَيْءٍ എല്ലാ വസ്തുക്കളും قُبُلا കൂട്ടങ്ങളായി, കൂട്ടംകൂട്ടമായി مَاكَانُوا അവർ ഉണ്ടാകുകയില്ല, ആകുകയില്ല لِيُؤْمِنُوا അവർ വിശ്വസിക്കുക, വിശ്വസിക്കുവാൻ إِلاأَنْ يَشَاءَ ഉദ്ദേശിക്കുന്നതായാലല്ലാതെ اللَّهُ അല്ലാഹു وَلَٰكِنَّ പക്ഷേ أَكْثَرَهُمْ അവരിൽ അധികവും يَجْهَلُونَ അറിയാതിരിക്കുന്നു (അജ്ഞരാണ്).

---

109-ാം വചനത്തിലെ വിഷയവുമായി ബന്ധപ്പെട്ടതാണ് ഈ വചനവും, തങ്ങൾക്ക് വല്ല പ്രത്യേക ദൃഷ്ടാന്തവും കാണിച്ചു തന്നാൽ തങ്ങൾ വിശ്വസിച്ചുകൊള്ളാമെന്ന് അവർ -മുശ്രിക്കുകൾ- സത്യം ചെയ്തു പറയുന്നതിന് അർത്ഥമില്ല. എത്ര വമ്പിച്ച ദൃഷ്ടാന്തം കണ്ടാലും അവർ വിശ്വസിക്കുവാൻ മുമ്പോട്ട് വരികയില്ല. അത്രയും ദുഷിച്ചു കടുത്തുപോയിട്ടുണ്ട് അവരുടെ ഹൃദയങ്ങൾ എന്ന് ചുരുക്കം. അവർക്ക് ആകാശത്ത് നിന്ന് ഒരു വാതിൽ തുറന്നുകൊടുത്തിട്ട് അവർ അതിലൂടെ കയറിപ്പോയാലും ഞങ്ങളുടെ കാഴ്ചക്ക് ലഹരി ബാധിച്ചിരിക്കുകയാണ്, ഞങ്ങൾക്ക് മാരണം ബാധിച്ചിരിക്കുകയാണ് എന്നൊക്കെ അവർ പറയുമെന്ന് സൂറഃ ഹിജ്ർ 14,15 വചനങ്ങളിൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. അതുപോലെയുള്ള ഒരു പ്രസ്താവനയാണിതും.

അല്ലാഹുവിന്റെ ഉദ്ദേശ്യം കൂടാതെ ഒരു കാര്യവും -നന്മയാകട്ടെ തിന്മയാകട്ടെ- സംഭവിക്കുകയില്ലെന്നും, ഓരോന്നിനും ഇന്നിന്ന പ്രകാരമെന്നുള്ള ഒരു വ്യവസ്ഥ അവൻ നിശ്ചയിച്ചു വെച്ചിട്ടുണ്ടെന്നും ക്വുർആനിൽ നിന്നും നബി വചനങ്ങളിൽ നിന്നും പരക്കെ

അറിയപ്പെട്ടതാണ്. ഈ വിഷയത്തിൽ നാനാവശങ്ങളെയും സംബന്ധിച്ച് സൂറത്തുൽ ഹദീദിനു ശേഷമുള്ള 'ക്വദ്വാ-ക്വദ്ർ' എന്ന ശീർഷകത്തിൽ നൽകിയ വ്യാഖ്യാനക്കുറിപ്പിൽ തെളിവുകൾ സഹിതം വിശദമായി വിവരിച്ചിട്ടുണ്ട്. അല്ലാഹു ഉദ്ദേശിച്ചാലല്ലാതെ അവർ വിശ്വസിക്കുകയില്ല (مَا كَانُوا لِيُؤْمِنُوا إِلَّا أَنْ يَشَاءَ اللَّهُ) അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ അവർ ശിർക്ക് ചെയ്യുമായിരുന്നില്ല ( وَلَوْ شَاءَ اللَّهُ مَا أَشْرَكُوا ) എന്നിങ്ങനെയുള്ള ക്വുർആൻ വാക്യങ്ങളുടെ താൽപര്യവും, അവക്ക് ചില തൽപര കക്ഷികൾ നൽകാറുള്ള ദുർവ്യാഖ്യാനങ്ങൾക്ക് മറുപടിയും അതിൽ നിന്ന് നല്ലപോലെ മനസ്സിലാക്കാവുന്നതാണ്. ان شاء الله

وَكَذَٰلِكَ جَعَلْنَا لِكُلِّ نَبِيٍّ عَدُوًّا شَيَٰطِينَ ٱلْإِنسِ وَٱلْجِنِّ يُوحِى بَعْضُهُمْ إِلَىٰ بَعْضٍ زُخْرُفَ ٱلْقَوْلِ غُرُورًا ۚ وَلَوْ شَآءَ رَبُّكَ مَا فَعَلُوهُ ۖ فَذَرْهُمْ وَمَا يَفْتَرُونَ ﴿١١٢﴾

**﴾112﴿ അതുപോലെ, എല്ലാ പ്രവാചകന്മാർക്കും നാം ഓരോ ശത്രുവെ ഏർപെടുത്തിയിരിക്കുന്നു. അതായത്, മനുഷ്യരിലെയും ജിന്നുകളിലെയും പിശാചുക്കളെ, അവരിൽ ചിലർ ചിലരോട് തമ്മതമ്മിൽ വഞ്ചനയായി മോടിവാക്ക് സ്വകാര്യബോധനം നൽകിക്കൊണ്ടിരിക്കുന്നതാണ്.**

**നിന്റെ രക്ഷിതാവ് ഉദ്ദേശിച്ചിരുന്നെങ്കിൽ അവരത് ചെയ്യുമായിരുന്നില്ല. ആകയാൽ, അവരെയും, അവർ കെട്ടിച്ചമക്കുന്നതിനെയും നീ (അങ്ങ്) വിട്ടേക്കുക.**

وَلِتَصْغَىٰٓ إِلَيْهِ أَفْـِٔدَةُ ٱلَّذِينَ لَا يُؤْمِنُونَ بِٱلْءَاخِرَةِ وَلِيَرْضَوْهُ وَلِيَقْتَرِفُوا۟ مَا هُم مُّقْتَرِفُونَ ﴿١١٣﴾

**﴾113﴿ പരലോകത്തിൽ വിശ്വസിക്കാത്തവരുടെ ഹൃദയങ്ങൾ അതിലേക്ക് ചായുവാൻവേണ്ടിയും, അവരത് തൃപ്തിപ്പെടുവാൻവേണ്ടിയും, അവർ പ്രവർത്തിച്ചുണ്ടാക്കുന്നത് അവർ പ്രവർത്തിച്ചുണ്ടാക്കുവാൻ വേണ്ടിയുമാകുന്നു (അത്).**

---

﴾112﴿ وَكَذَٰلِكَ അപ്രകാരം, അതുപോലെ جَعَلْنَا നാം ആക്കി (ഏർപ്പെടുത്തി)യിരിക്കുന്നു لِكُلِّ نَبِيٍّ എല്ലാ പ്രവാചകന്നും عَدُوًّا ഒരു (ഓരോ) ശത്രുവെ شَيَاطِينَ അതായത് പിശാചുക്കളെ الْإِنْسِ മനുഷ്യരിലെ وَالْجِنِّ ജിന്നിലെയും يُوحِي വഹ്‌യ് (രഹസ്യ ഭാഷണം) നൽകുന്നതുമാണ് بَعْضُهُمْ അവരിൽ ചിലർ إِلَىٰ بَعْضٍ ചിലരിലേക്ക്, ചിലരോട് زُخْرُفَ الْقَوْلِ മോടിവാക്ക്, കൃത്രിമവാക്ക്, തങ്കമൊഴി غُرُورًا വഞ്ചന (ചതി)യായിട്ട്, കൃത്രി

മമായി ഉദ്ദേശിച്ചിരുന്നുവെങ്കിൽ وَلَوْ شَاءَ നിന്റെ റബ്ബ് رَبُّكَ അവരത് ചെയ്യുമായി مَافَعَلُوهُ രുന്നില്ല فَذَرْهُمْ അതിനാൽ അവരെ നീ വിട്ടേക്കുക وَمَايَفْتَرُونَ അവർ കെട്ടിച്ചമക്കുന്ന തിനെയും. ﴾113﴿ وَلِتَصْغَى ചായ്‌വാനും, മറിയുവാനും إِلَيْهِ അതിലേക്ക് أَفْئِدَةُ ഹൃദയ ങ്ങൾ الَّذِينَ യാതൊരുവരുടെ لَايُؤْمِنُونَ വിശ്വസിക്കാത്ത بِالْآخِرَةِ പരലോകത്തിൽ وَلِيَرْضَوْهُ അതവർ തൃപ്തിപ്പെടുവാനും وَلِيَقْتَرِفُوا അവർ പ്രവർത്തിച്ചു (സമ്പാദിച്ചു) ണ്ടാക്കുവാനും مَا യാതൊന്ന് هُمْ അവർ مُقْتَرِفُونَ പ്രവർത്തിച്ചുണ്ടാക്കുന്നവരാണ്.

---

നബി തിരുമേനിക്ക് ﷺ മാത്രമല്ല ശത്രുക്കളെക്കൊണ്ടുള്ള ശല്യവും ബുദ്ധിമുട്ടും ഉണ്ടായിട്ടുള്ളത്. കഴിഞ്ഞുപോയ എല്ലാ നബിമാർക്കും ഇതുപോലെ, മനുഷ്യരായ പിശാ ചുക്കളും, ജിന്നുകളായ പിശാചുക്കളും ശത്രുക്കളായുണ്ടായിരുന്നു. അവർ പരസ്പരം -ഇരുകൂട്ടരും തമ്മിലും, ഓരോ കൂട്ടരും തമ്മതമ്മിലും- വഞ്ചനാപരമായ കൃത്രിമവാ ക്കുകൾ മോടിപിടിപ്പിച്ചു സ്വകാര്യമായി കൈമാറിക്കൊണ്ടിരിക്കും. അവരുടെ പതിവാ ണത്. അല്ലാഹു ഉദ്ദേശ്യപൂർവ്വം നടപ്പിലാക്കുന്നതുതന്നെയാണിതൊക്കെ. അഥവാ, അതിൽ പല യുക്തി രഹസ്യങ്ങളും അടങ്ങിയിട്ടുണ്ട്. അതൊക്കെ അതിന്റെ പാട്ടിന് നടന്നുകൊള്ളട്ടെ എന്നത്രെ ആദ്യത്തെ വചനത്തിന്റെ ചുരുക്ക സാരം.

രണ്ടാമത്തെ വചനത്തിന്റെ സാരം ഇപ്രകാരമാകുന്നു:- അനുകൂലങ്ങളുടെയും പ്രതികൂലങ്ങളുടെയും സംഘട്ടനത്തിൽ നിന്നും, നല്ലതും ചീത്തയും തമ്മിലുള്ള പോരാ ട്ടത്തിൽ നിന്നും ഉരുത്തിരിഞ്ഞുണ്ടാകേണ്ടതാണ് യഥാർത്ഥ നന്മ. തിന്മക്ക് സാധ്യതയും പ്രചോദനവുമില്ലാത്ത -നന്മക്ക് മാത്രം സാഹചര്യങ്ങൾ നിലവിലുള്ള- ഒരു ചുറ്റുപാ ടിൽ ഉണ്ടാകുന്ന നന്മക്ക് വളരെയൊന്നും സ്ഥാനം കൽപിക്കപ്പെടുവാനില്ല. സത്യവി ശ്വാസവും സന്മാർഗവും അവയുടെ പ്രതികൂല ശക്തികളെ ജയിച്ചടക്കി രൂപം കൊള്ളേ ണ്ടതുണ്ട്. കൂടാതെ, നല്ലതും ചീത്തയും തിരഞ്ഞെടുക്കുവാനുള്ള അഭിപ്രായ സ്വാതന്ത്ര്യം മനുഷ്യന് നൽകപ്പെട്ടിട്ടുള്ള സ്ഥിതിക്ക് അല്ലാഹുവെക്കുറിച്ചും പരലോക ത്തെക്കുറിച്ചും വിശ്വാസമില്ലാത്ത സത്യനിഷേധികൾക്ക് അവരുടെ ഇഷ്ടപ്രകാരം വിഹ രിക്കുവാനുള്ള അവസരം ഇവിടെ ഉണ്ടായിരിക്കുകയും വേണ്ടതുണ്ടല്ലോ. അങ്ങിനെ, പ്രവാചകന്മാർ പ്രബോധനം ചെയ്യുന്ന ദൈവീക സന്ദേശങ്ങളെ എതിർക്കുന്നതിൽ മനുഷ്യരിലും ജിന്നുകളിലുമുള്ള പിശാചുകൾ നേതൃത്വം വഹിക്കുകയും, അല്ലാഹുവിലും പരലോകത്തിലും വിശ്വാസമില്ലാത്തവർ അവരുടെ ദുർമന്ത്രങ്ങളിലും ദുഷ്ചെയ്തികളിലും ആകൃഷ്ടരായിത്തീരുകയും ചെയ്യുമെന്ന് അല്ലാഹു നിശ്ചയിച്ചി രിക്കുകയാണ്. എല്ലാം അല്ലാഹുവിന്റെ ഉദ്ദേശ്യവും അറിവും അനുസരിച്ചു നടക്കുന്നത് തന്നെ.

ദുഷ്ടരായ മനുഷ്യരെക്കുറിച്ചാണ് മനുഷ്യപിശാചുകൾ എന്നുപറഞ്ഞത്. ജിന്നു കളിലുള്ള ദുഷ്ടവിഭാഗമാണ് ജിന്നു പിശാചുകൾ. شَيَاطِين(പിശാചുക്കൾ) എന്ന് ഉപാ ധികൂടാതെ ഉപയോഗിക്കുമ്പോൾ ജിന്നു പിശാചുക്കളെ ഉദ്ദേശിച്ചായിരിക്കും സാധാ രണ അത് പറയപ്പെടാറുള്ളത്. ജിന്നിനെയും പിശാചിനെയും സംബന്ധിച്ച് കൂടുതൽ വിവരം അറിയുവാൻ സൂറത്തുസ്സ്വാഫാത്തിന് ശേഷമുള്ള 'ജിന്നും ശൈത്വാനും' എന്ന വ്യാഖ്യാനക്കുറിപ്പ് നോക്കുക.

أَفَغَيْرَ ٱللَّهِ أَبْتَغِى حَكَمًا وَهُوَ ٱلَّذِىٓ أَنزَلَ إِلَيْكُمُ ٱلْكِتَٰبَ مُفَصَّلًا ۚ

**﴾114﴿ (പറയുക:) 'അപ്പോൾ, അല്ലാഹു അല്ലാത്തവരെയോ ഞാൻ വിധി കർത്താവായി (തേടി) അന്വേഷിക്കുന്നത്? അവനത്രെ, വിശദീകരിക്കപ്പെട്ട നിലയിൽ നിങ്ങൾക്ക് വേദഗ്രന്ഥം ഇറക്കിത്തന്നിട്ടുള്ളവൻ (എന്നിരിക്കെ)!'**

وَٱلَّذِينَ ءَاتَيْنَٰهُمُ ٱلْكِتَٰبَ يَعْلَمُونَ أَنَّهُۥ مُنَزَّلٌ مِّن رَّبِّكَ بِٱلْحَقِّ ۖ

**നാം വേദഗ്രന്ഥം നൽകിയിട്ടുള്ളവരാകട്ടെ, അവർക്കറിയാം: അത് നിന്റെ റബ്ബിങ്കൽനിന്ന് യഥാർത്ഥ പ്രകാരം ഇറക്കപ്പെട്ടതാണെന്ന്.**

فَلَا تَكُونَنَّ مِنَ ٱلْمُمْتَرِينَ ﴿١١٤﴾

**അതിനാൽ, നിശ്ചയമായും, നീ സന്ദേഹപ്പെടുന്നവരുടെ കൂട്ടത്തിലായിത്തീരരുത്.**

---

﴾114﴿ أَفَغَيْرَ اللهِ അപ്പോൾ അല്ലാഹു അല്ലാത്തവരെയോ أَبْتَغِي ഞാൻ തേടുന്നു, അന്വേഷിക്കുന്നു حَكَمًا വിധികർത്താവായിട്ട് وَهُوَ الَّذِي അവനത്രെ യാതൊരുവൻ أَنزَلَ إِلَيْكُمُ നിങ്ങളിലേക്ക് അവതരിപ്പിച്ച, ഇറക്കിയ الْكِتَابَ (വേദ) ഗ്രന്ഥത്തെ مُفَصَّلا വിശദീകരിക്കപ്പെട്ടതായിക്കൊണ്ട് وَ الَّذِينَ യാതൊരുകൂട്ടരാവട്ടെ آتَيْنَاهُمُ അവർക്ക് നാം നൽകിയിരിക്കുന്നു الْكِتَابَ (വേദ) ഗ്രന്ഥം يَعْلَمُونَ അവരറിയും, അവർക്കറിയാം أَنَّهُ مُنَزَّلٌ അത് ഇറക്കപ്പെട്ടതാണെന്ന് مِن رَّبِّكَ നിന്റെ റബ്ബിങ്കൽനിന്ന് بِالْحَقِّ യഥാർത്ഥ(മുറ)പ്രകാരം فَلا تَكُونَنَّ അതിനാൽ നിശ്ചയമായും നീ ആയിരിക്കരുത് مِنَ الْمُمْتَرِينَ സന്ദേഹപ്പെടുന്നവരിൽ(പെട്ടവൻ)

---

സംശയപ്പെടരുതെന്ന് പറഞ്ഞത് പ്രത്യക്ഷത്തിൽ നബി ﷺ യോടാണെങ്കിലും യഥാർത്ഥത്തിൽ ജനങ്ങളെ ഉന്നം വെച്ചുകൊണ്ടുള്ളതാകുന്നു. മുശ്‌രിക്കുകൾ വേദഗ്രന്ഥങ്ങളെക്കുറിച്ച് പരിചയമില്ലാത്തവരായതുകൊണ്ട് അവർ ഇതിൽ -ക്വുർആനിൽ- സംശയിച്ചേക്കുവാനിടയുണ്ട്. വേദക്കാരെ സംബന്ധിച്ചേടത്തോളം ഇതിലെ ഉള്ളടക്കങ്ങളും തത്വങ്ങളും അവർക്ക് സുപരിചിതമാണ്. അതുകൊണ്ട് അവർക്കതിന്റെ സത്യത അറിയാവുന്നതാണ് എന്നുസാരം. വേദക്കാർ ക്വുർആനെ നിഷേധിക്കുന്നത് അവർക്ക് അതറിയാത്തത്കൊണ്ടല്ലെന്നും, അവരുടെ അസൂയയും സ്വാർത്ഥതയും കാരണമാണെന്നും അല്ലാഹു വ്യക്തമായി പ്രസ്താവിക്കാറുള്ളതാണ്.

وَتَمَّتْ كَلِمَتُ رَبِّكَ صِدْقًا وَعَدْلًا ۚ

**﴾115﴿ നിന്റെ റബ്ബിന്റെ വചനം സത്യത്തിലും, നീതിയിലും പരിപൂർണമായിരിക്കുന്നു.**

لَّا مُبَدِّلَ لِكَلِمَـٰتِهِۦ ۚ

അവന്റെ വചനങ്ങൾക്ക് മാറ്റം വരുത്തുന്നവനേ ഇല്ല.

وَهُوَ ٱلسَّمِيعُ ٱلْعَلِيمُ ﴿١١٥﴾

അവൻ (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമത്രെ.

وَإِن تُطِعْ أَكْثَرَ مَن فِى ٱلْأَرْضِ يُضِلُّوكَ عَن سَبِيلِ ٱللَّهِ ۚ

﴾116﴿ ഭൂമിയിലുള്ളവരിൽ അധികമാളുകളെയും നീ അനുസരിക്കുന്ന പക്ഷം അവർ അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് നിന്നെ വ്യതിചലിപ്പിക്കുന്നതാണ്.

إِن يَتَّبِعُونَ إِلَّا ٱلظَّنَّ وَإِنْ هُمْ إِلَّا يَخْرُصُونَ ﴿١١٦﴾

അവർ ഊഹത്തെയല്ലാതെ പിൻപറ്റുകയില്ല. അവർ മതിപ്പിട്ടു പറയുകയല്ലാതെ ചെയ്യുന്നുമില്ല.

إِنَّ رَبَّكَ هُوَ أَعْلَمُ مَن يَضِلُّ عَن سَبِيلِهِۦ ۖ وَهُوَ أَعْلَمُ بِٱلْمُهْتَدِينَ ﴿١١٧﴾

﴾117﴿ നിശ്ചയമായും, നിന്റെ രക്ഷിതാവ് തന്നെയാണ് അവന്റെ മാർഗത്തിൽ നിന്ന് വ്യതിചലിക്കുന്നവരെ ഏറ്റവും അറിയുന്നവൻ. അവൻ തന്നെയാണ് സന്മാർഗം പ്രാപിക്കുന്നവരെപറ്റി ഏറ്റവും അറിയുന്നവനും.

---

﴾115﴿ وَتَمَّتْ പരിപൂർണമായിരിക്കുന്നു كَلِمَةُ വാക്ക്, വചനം رَبِّكَ നിന്റെ റബ്ബിന്റെ صِدْقًا സത്യത്തിൽ (സത്യത്താൽ-സത്യംകൊണ്ട്) وَعَدْلًا നീതിയിലും (നീതിയാലും) لا مُبَدِّلَ മാറ്റംവരുത്തുന്ന (പകരമുണ്ടാക്കുന്ന)വരില്ല لِكَلِمَاتِهِ അവന്റെ വചന(വാക്ക് -വാക്യ)ങ്ങൾക്ക് وَهُوَ السَّمِيعُ അവൻ കേൾക്കുന്നവനത്രെ الْعَلِيمُ അറിയുന്നവൻ ﴾116﴿ وَإِنْ تُطِعْ നീ അനുസരിക്കുന്നപക്ഷം أَكْثَرَ അധികമാളെയും مَنْ فِي الأَرْضِ ഭൂമിയിലുള്ളവരിൽ يُضِلُّوكَ അവർ നിന്നെ വഴിപിഴപ്പിക്കും, വ്യതിചലിപ്പിക്കും عَنْ سَبِيلِ മാർഗത്തിൽ (വഴിയിൽ)നിന്ന് اللهِ അല്ലാഹുവിന്റെ إِنْ يَتَّبِعُونَ അവർ പിൻപറ്റുന്നില്ല إِلا الظَّنَّ ഊഹത്തെ (ഭാവനയെ) അല്ലാതെ وَإِنْ هُمْ അവരല്ലതാനും إِلا يَخْرُصُونَ അവർ മതിപ്പിടുക (മതിപ്പ് പറയുക)യല്ലാതെ ﴾117﴿ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് هُوَ أَعْلَمُ അവൻ തന്നെ ഏറ്റം അറിയുന്നവൻ مَنْ يَضِلُّ പിഴച്ചു(വ്യതിചലിച്ചു)പോകുന്നവരെ عَنْ سَبِيلِهِ അവന്റെ മാർഗത്തിൽ നിന്ന് وَهُوَ أَعْلَمُ അവൻ തന്നെ ഏറ്റം അറിയുന്നവനും بِالْمُهْتَدِينَ നേർവഴി (സന്മാർഗം) പ്രാപിക്കുന്നവരെപറ്റി (അറിയുന്നവനും)

---

അല്ലാഹുവിന്റെ വചനങ്ങളെല്ലാം സത്യസമ്പൂർണങ്ങളായിരിക്കും, അവന്റെ

കൽപനാ നിർദ്ദേശങ്ങൾ നീതിയുക്തങ്ങളുമായിരിക്കും. അവയിൽ നീക്കുപോക്കിന് സ്ഥാനമില്ല. അവക്ക് പകരം അവയോട് കിടയൊക്കുന്നതോ, അവയെക്കാൾ പ്രായോഗികമോ യുക്തമോ ആയതോ വേറൊന്ന് ആവിഷ്കരിക്കുവാൻ ആർക്കും സാധ്യമല്ല. അവന്റെ സൃഷ്ടികൾക്ക് എന്തെല്ലാമാണ് ആവശ്യമായത്, അവരുടെ വിജയം ഏതിലാണ്, അവരുടെ പ്രകൃതി സ്വഭാവങ്ങൾക്ക് അനുയോജ്യവും പ്രായോഗികവുമായത് എന്തൊക്കെയാണ് എന്നിത്യാദി കാര്യങ്ങൾ അറിയുന്നവൻ അവൻ മാത്രമാകുന്നു. എന്നാൽ, ഭൂവാസികളായ മനുഷ്യരിൽ ഭൂരിഭാഗവും ഈ യാഥാർത്ഥ്യങ്ങൾ ഗ്രഹിക്കാതെ -അല്ലെങ്കിൽ ഗൗനിക്കാതെ- ഈ ഋജു പന്ഥാവിൽ നിന്ന് പിഴച്ചുപോയിരിക്കുകയാണ്. ചില ഊഹങ്ങളെയും അനുമാനങ്ങളെയും അടിസ്ഥാനമാക്കി അവർ തെറ്റായ പല മാർഗങ്ങളും നടപടി ക്രമങ്ങളും പിൻപറ്റിക്കൊണ്ടിരിക്കുന്നു. സുദൃഢമായ ഏതെങ്കിലും തെളിവുകളെ അടിസ്ഥാനമാക്കിയല്ല അതൊന്നും. 'അതാണ് നല്ലത്, ഇതാണ് വേണ്ടത്, ജനഹിതം ഇന്നതാണ്, മുൻവഴക്കം ഇന്നതാണ്, സൗകര്യം ഇന്നിന്നപ്രകാരമാണ് എന്നിത്യാദി ചില മതിപ്പും കണക്കുകൂട്ടലുമാണ് അവരുടെ അവലംബം. അതുകൊണ്ട് ഭൂരിപക്ഷത്തിന്റെ അഭിപ്രായമോ, അംഗീകാരമോ കൊണ്ട് ഒരു കാര്യം ശരിയെന്ന് കരുതി അതിനെ അനുകരിക്കുകയോ, പിന്തുടരുകയോ ചെയ്തുകൂടാ. അല്ലാഹുവിന്റെ വിധിയെന്താണ്, അവൻ കാണിച്ചുതന്ന മാർഗം ഏതാണ് എന്നുള്ളതായിരിക്കണം എല്ലാറ്റിന്റെയും മാനദണ്ഡം. അതാണ് നേരായ മാർഗം. ആരെല്ലാമാണ് -ഏതുതരം ആളുകളാണ്- ആ മാർഗം സ്വീകരിക്കുന്നവരെന്നും, ആരെല്ലാമാണ് -ഏതുതരം ആളുകളാണ്- അതിൽ നിന്ന് പിഴച്ചുപോകുന്നവരെന്നും ഏറ്റവും അറിയുന്നവനും അല്ലാഹുതന്നെ.

ഈ വചനങ്ങളിൽ നിന്ന് മനസ്സിലാക്കേണ്ടുന്ന ചില പ്രധാന വസ്തുതകൾ ഇവയാണ്:

(1) ക്വുർആനിലൂടെയോ, നബി ﷺ മുഖേനയോ അല്ലാഹു അറിയിച്ചുതന്ന ഒരു തത്വത്തെയോ, വിധിയെയോ -കാലദേശ പരിതഃസ്ഥിതികളുടെയോ ജനഹിതത്തിന്റെയോ മറ്റോ പേരിൽ- മാറ്റി നിശ്ചയിക്കുവാനോ, ഭേദഗതി ചെയ്വാനോ ആർക്കും അവകാശമില്ല, അത് സ്വീകാര്യമോ ഗുണകരമോ ആയിരിക്കയുമില്ല. ഉദാഹരണമായി: ഇന്നത്തെ ലോകഗതിയും അന്താരാഷ്ട്ര സാമ്പത്തിക വ്യവസ്ഥകളും കണക്കിലെടുക്കുമ്പോൾ, ഇസ്ലാമിൽ പലിശ ഇടപാടുകളുടെ നിരോധനത്തിന് കുറേയൊക്കെ അയവു വരുത്തേണ്ടതുണ്ടെന്ന് ആധുനിക വാദികളായ ചില പണ്ഡിതന്മാർ അഭിപ്രായപ്പെടാറുള്ളത് അല്ലാഹുവിന്റെ പ്രസ്താവനകൾക്കും, ഇസ്ലാമിന്റെ അടിസ്ഥാന തത്വങ്ങൾക്കും വിരുദ്ധമാകുന്നു.

(2) ഭൂരിപക്ഷത്തിന്റെ തീരുമാനമോ അഭിപ്രായമോ ഇസ്ലാമികമായ ഒരു വിധി നിർണയിക്കുവാനുള്ള മാനദണ്ഡമാകുന്നതല്ല. അല്ലാഹുവും റസൂലും എന്ത് കാണിച്ചു തരുന്നുവെന്നുള്ളത് മാത്രമാണതിന്റെ മാനദണ്ഡം. അല്ലാഹുവിന്റെയും റസൂലിന്റെയും വ്യക്തമായ നിർദ്ദേശങ്ങൾക്ക് നിരക്കാത്ത ഭൂരിപക്ഷാഭിപ്രായത്തിന് -അല്ല, സമസ്ത ജനങ്ങളുടെ അഭിപ്രായത്തിന് തന്നെയും- മതത്തിൽ വിലയില്ല.

(3) അല്ലാഹു ചിലരെ നേർവഴിയിലാക്കുമെന്നും, ചിലരെ വഴിപിഴവിലാക്കുമെന്നും പോലെയുള്ള പ്രസ്താവനകളുടെ ഉദ്ദേശ്യം, ഒരു പ്രത്യേക മാനദണ്ഡമോ, യുക്തമായ അടിസ്ഥാനമോ ഇല്ലാതെ, അല്ലാഹു കുറേ ആളുകളെ നല്ലവരും, കുറേ ആളുകളെ ചീത്തപ്പെട്ടവരുമാക്കിത്തീർക്കുമെന്നല്ല. തക്കതായ കാരണങ്ങളുടെയും, യുക്തമായ

വ്യവസ്ഥകളുടെയും അടിസ്ഥാനത്തിൽ മാത്രമായിരിക്കും അത്. ഈ വാസ്തവമത്രെ إِنَّ رَبَّكَ هُوَ أَعْلَمُ مَن يَضِلُّ عَن سَبِيلِهِ وَهُوَ أَعْلَمُ بِالْمُهْتَدِينَ (നിന്റെ റബ്ബിന്റെ മാർഗത്തിൽ നിന്ന് പിഴച്ചുപോകുന്നവർ ആരാണെന്ന് അവൻ ഏറ്റവും അറിയുന്നവനാണ്. നേർമാർഗം പ്രാപിക്കുന്നവരെകുറിച്ചും അവൻ ഏറ്റവും അറിയുന്നവനാണ്) എന്ന വചനത്തിൽ കാണുന്നത്. സൂ: നഹ്ൽ 125; ക്വസ്വസ് 56, ക്വലം 7 എന്നിവിടങ്ങളിലും ഇതുപോലെയുള്ള വാക്യങ്ങൾ കാണാവുന്നതാണ്.

فَكُلُوا۟ مِمَّا ذُكِرَ ٱسْمُ ٱللَّهِ عَلَيْهِ إِن كُنتُم بِـَٔايَـٰتِهِۦ مُؤْمِنِينَ ﴿١١٨﴾

**﴾118﴿ അതിനാൽ, അല്ലാഹുവിന്റെ നാമം ഉച്ചരി(ച്ചു അറു)ക്കപ്പെട്ടതിൽ നിന്ന് നിങ്ങൾ തിന്നുകൊള്ളുവിൻ; നിങ്ങൾ അവന്റെ 'ആയത്തു' [ലക്ഷ്യം]കളിൽ വിശ്വസിക്കുന്നവരാണെങ്കിൽ.**

وَمَا لَكُمْ أَلَّا تَأْكُلُوا۟ مِمَّا ذُكِرَ ٱسْمُ ٱللَّهِ عَلَيْهِ

**﴾119﴿ അല്ലാഹുവിന്റെ നാമം ഉച്ചരി(ച്ചു അറു)ക്കപ്പെട്ടതിൽ നിന്ന് തിന്നാതിരിക്കുമാറ് നിങ്ങൾക്ക് (തടസ്സം) എന്താണ്?**

وَقَدْ فَصَّلَ لَكُم مَّا حَرَّمَ عَلَيْكُمْ إِلَّا مَا ٱضْطُرِرْتُمْ إِلَيْهِ ۗ

**നിങ്ങളുടെ മേൽ അവൻ നിഷിദ്ധമാക്കിയത് അവൻ നിങ്ങൾക്ക് വിശദീകരിച്ചുതന്നിട്ടുമുണ്ട് (എന്നിരിക്കെ)! (പക്ഷേ) നിങ്ങൾ യാതൊന്നിനു നിർബന്ധിതരാക്കപ്പെട്ടുവോ അതൊഴികെ. [അതിന് വിരോധമില്ല താനും.]**

وَإِنَّ كَثِيرًا لَّيُضِلُّونَ بِأَهْوَآئِهِم بِغَيْرِ عِلْمٍ ۗ

**ഒരു വിവരവും ഇല്ലാതെ, വളരെ ആളുകളും അവരുടെ ഇച്ഛകൾക്കനുസരിച്ച് (ആളുകളെ) വഴിപിഴപ്പിച്ചുകൊണ്ടിരിക്കുന്നു.**

إِنَّ رَبَّكَ هُوَ أَعْلَمُ بِٱلْمُعْتَدِينَ ﴿١١٩﴾

**നിശ്ചയമായും നിന്റെ റബ്ബ് അതിരുവിടുന്നവരെപറ്റി ഏറ്റം അറിയുന്നവനത്രെ.**

---

﴾118﴿ فَكُلُوا അതിനാൽ നിങ്ങൾ തിന്നു(ഭക്ഷിക്കു)വിൻ مِمَّا ذُكِرَ പറയ(ഉച്ചരിക്ക)പ്പെട്ടതിൽനിന്ന് اسْمُ اللَّهِ അല്ലാഹുവിന്റെ നാമം عَلَيْهِ അതിന്റെമേൽ إِنْ كُنتُمْ നിങ്ങളാണെങ്കിൽ مُؤْمِنِينَ വിശ്വസിക്കുന്നവർ بِآيَاتِهِ അവന്റെ ആയത്ത് (ദൃഷ്ടാന്തം-ലക്ഷ്യം-വചനം)കളിൽ ﴾119﴿ وَمَا لَكُمْ നിങ്ങൾക്ക് എന്താണ് أَلَّا تَأْكُلُوا നിങ്ങൾ തിന്നാതിരിക്കുവാൻ, തിന്നാ

തിരിക്കുമാറ് عَلَيْهِ പറയപ്പെട്ടതിൽനിന്ന് اسْمُ اللَّهِ അല്ലാഹുവിന്റെ നാമം مِمَّا ذُكِرَ അതിന്റെ മേൽ لَكُمْ അവൻ വിശദീകരിച്ചിട്ടുമുണ്ട്, വിശദീകരിച്ചിരിക്കെ وَقَدْ فَصَّلَ നിങ്ങൾക്ക് مَا حَرَّمَ അവൻ ഹറാമാ(നിഷിദ്ധമാ)ക്കിയതിനെ عَلَيْكُمْ നിങ്ങളുടെമേൽ إِلَّا مَا യാതൊന്നൊഴികെ اضْطُرِرْتُمْ നിങ്ങൾ നിർബന്ധിതരാക്കപ്പെട്ടു إِلَيْهِ അതിലേക്ക്, അതിന് وَإِنَّ كَثِيرًا നിശ്ചയമായും പലരും, വളരെ ആളുകൾ لَيُضِلُّونَ അവർ വഴിപിഴപ്പിക്കുകതന്നെ ചെയ്യുന്നു بِأَهْوَائِهِمْ അവരുടെ ഇച്ഛകൾക്കനുസരിച്ച്, തന്നിഷ്ടങ്ങൾ കൊണ്ട് بِغَيْرِ عِلْمٍ ഒരു വിവരവുമില്ലാതെ, അറിവ് കൂടാതെ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് هُوَ أَعْلَمُ അവൻ ഏറ്റം (നല്ലവണ്ണം) അറിയുന്നവനാണ് بِالْمُعْتَدِينَ അതിരുവിടുന്നവരെപറ്റി

---

അല്ലാഹുവിന്റെ നിയമനിർദ്ദേശങ്ങൾക്ക് എതിരായ ദുർബോധനങ്ങൾ വഴി മനുഷ്യരെ വഞ്ചിച്ചു വഴിപിഴപ്പിക്കുന്നവരെ അനുസരിക്കരുതെന്നും മറ്റും കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ചു. ആ ദുർബോധനങ്ങളുടെ ഫലമായി മുശ്‌രിക്കുകൾക്കിടയിൽ പ്രചാരത്തിലുണ്ടായിരുന്ന ഒരു സമ്പ്രദായത്തെപറ്റിയാണ് ഈ വചനത്തിൽ പ്രസ്താവിക്കുന്നത്. അതായത്, ജീവികളെ അറുക്കുമ്പോൾ അവർ അവരുടെ ആരാധ്യ വസ്തുക്കളുടെ -വിഗ്രഹങ്ങളുടെ- നാമത്തിൽ മാത്രമേ അറുക്കാറുണ്ടായിരുന്നുള്ളു. താനേ ചത്തുപോയ ശവങ്ങളെ അവർ ഭക്ഷിക്കുകയും ചെയ്തിരുന്നു. അല്ലാഹുവിന്റെ നാമത്തിലല്ലാതെ അറുക്കുവാൻ പാടില്ലെന്നും, ശവം നിഷിദ്ധമാണെന്നും കൽപിക്കപ്പെട്ടപ്പോൾ, അതിനെതിരിൽ അവർ കുതർക്കങ്ങൾ പുറപ്പെടുവിച്ചുകൊണ്ടിരുന്നു. 'നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുന്നവരാണെന്നാണല്ലോ പറയുന്നത്. എന്നിട്ടും അല്ലാഹുകൊലപ്പെടുത്തിയതിനെ (ശവത്തെ) ഭക്ഷിക്കുവാൻ പാടില്ലെന്നും, നിങ്ങൾ കൊലപ്പെടുത്തിയതിനെ (അറുത്തതിനെ) ഭക്ഷിക്കാമെന്നും പറയുന്നതിന് എന്താണ് ന്യായമുള്ളത്?!' എന്നും മറ്റും. അതിലൊന്നും അവരെ അനുസരിക്കരുതെന്നും, നിങ്ങൾ സത്യവിശ്വാസികളായിരിക്കെ അല്ലാഹുവിന്റെ നാമത്തിൽ അറുക്കപ്പെട്ടതിനെ ഭക്ഷിക്കുവാൻ നിങ്ങൾ ഒട്ടും മടിക്കേണ്ടതില്ലെന്നും, അതല്ലാത്തത് -ശവവും അന്യനാമങ്ങളിൽ അറുക്കപ്പെട്ടതും- ഭക്ഷിക്കരുതെന്നും സത്യവിശ്വാസികളോട് അല്ലാഹു കൽപിക്കുകയാണ്.

നിങ്ങൾ നിർബന്ധിതരാകുന്ന അവസരങ്ങളിലൊഴിച്ച് മറ്റെല്ലായ്പോഴും നിങ്ങൾക്ക് ഭക്ഷിക്കുവാൻ പാടില്ലാത്തത് ഏതൊക്കെയാണെന്ന് അല്ലാഹു വിവരിച്ചുതന്നിട്ടുണ്ട്. അതിൽ അല്ലാഹുവിന്റെ നാമത്തിൽ അറുക്കപ്പെട്ടത് പറഞ്ഞിട്ടില്ലല്ലോ, എന്നിരിക്കെ, അത് ഭക്ഷിക്കുന്നതിന് നിങ്ങൾ എന്തിന് മടിക്കണം? എന്ന് ശക്തിമത്തായ സ്വരത്തിൽ അല്ലാഹു സത്യവിശ്വാസികളോട് ചോദിച്ചതിൽ നിന്നും മുശ്‌രിക്കുകളുടെ തർക്കവും ആക്ഷേപവും വളരെ രൂക്ഷമായിരുന്നുവെന്ന് മനസ്സിലാക്കാം. ഒരു വിവരവും കൂടാതെ -അഥവാ ന്യായമോ തെളിവോ ഒന്നുമില്ലാതെ- പലരും അവരുടെ തന്നിഷ്ടങ്ങൾക്കനുസരിച്ച് ജനങ്ങളെ വഴിപിഴപ്പിച്ചുകൊണ്ടിരിക്കുന്നു (وَإِنَّ كَثِيرًا لَيُضِلُّونَ.....) എന്ന് 119-ാം വചനത്തിലും, നിങ്ങളോട് തർക്കം നടത്തുവാൻവേണ്ടി ആ പിശാചുക്കൾ അവരുടെ ബന്ധുമിത്രങ്ങൾക്ക് സ്വകാര്യബോധനം നടത്തിവരുന്നുണ്ട് (وَإِنَّ الشَّيَاطِينَ لَيُوحُونَ إِلَىٰ أَوْلِيَائِهِمْ لِيُجَادِلُوكُمْ) എന്ന് 121-ാം വചനത്തിലും പ്രസ്താവിച്ച

തിൽ നിന്ന് ഇത് കൂടുതൽ വ്യക്തമാകുന്നു. അതോടുകൂടി, തങ്ങളുടെ കുതർക്കങ്ങൾ കേട്ടു മുസ്‌ലിംകൾ വഞ്ചിതരായിപോയേക്കുമെന്ന പ്രതീക്ഷ ആ മുശ്‌രിക്കുകൾ വെച്ചു കൊണ്ടിരിക്കേണ്ടാ എന്നൊരു സൂചനയും അതിൽ കാണാം.

مَاذُكِرَ اسْمُ اللَّهِ عَلَيْهِ (അല്ലാഹുവിന്റെ നാമം ഉച്ചരിക്കപ്പെട്ടത് -അഥവാ പറയപ്പെട്ടത്) എന്ന് പറഞ്ഞതിന്റെ വിവക്ഷ അല്ലാഹുവിന്റെ നാമം ഉച്ചരിച്ചുകൊണ്ട് അറുക്കപ്പെട്ടത് എന്നാകുന്നു. مَا أُهِلَّ بِهِ (ശബ്ദം ഉയർത്തപ്പെട്ടത്) എന്ന വാക്കും ഇതേ ഉദ്ദേശത്തിൽ ഉപയോഗിക്കപ്പെടുമെന്ന് സൂറത്തുൽ ബക്വറഃ 173 ലും, മാഇദഃ 4 ലും വെച്ചു നാം കണ്ടുവല്ലോ. അതുപോലെയുള്ള ഒരു പ്രയോഗം തന്നെയാണ് ഇതും. നിങ്ങൾക്ക് നിഷിദ്ധമാക്കപ്പെട്ടത് ഏതാണെന്ന് നിങ്ങൾക്ക് വിശദീകരിച്ചു തന്നിട്ടുണ്ട് (وَقَدْفَصَّلَ لَكُمْ مَا حَرَّمَ عَلَيْكُمْ) എന്നുപറഞ്ഞത് താഴെ 145-ാം വചനത്തിലും, സൂ: നഹ്ൽ 115 ലും നിഷിദ്ധമാക്കപ്പെട്ടിട്ടുള്ള ശവം, രക്തം, പന്നിമാംസം, അല്ലാഹുവല്ലാത്തവരുടെ നാമത്തിൽ അറുക്കപ്പെട്ടത് എന്നിവയെ ഉദ്ദേശിച്ചായിരിക്കാം. സൂറത്തുൽ ബക്വറഃയിലും, മാഇദഃയിലും അവ നിഷിദ്ധമായി പ്രസ്താവിക്കപ്പെട്ടിട്ടുണ്ടെങ്കിലും ആ രണ്ടു സൂറത്തുകളും മദീനായിൽ അവതരിച്ചതും, ഈ സൂറത്തു മക്കായിൽ അവതരിച്ചതുമാകകൊണ്ട് ഇവിടെ ഉദ്ദേശ്യം അതായിരിക്കുവാൻ തരമില്ല. الله اعلم നിർബന്ധിതാവസ്ഥയിൽ ഈ നാലും ഭക്ഷിക്കുന്നതിന് വിരോധമില്ലെന്ന് അവിടങ്ങളിലും വ്യക്തമാക്കപ്പെട്ടിട്ടുള്ളതാണ്

وَذَرُوا۟ ظَـٰهِرَ ٱلْإِثْمِ وَبَاطِنَهُۥٓ ۚ إِنَّ ٱلَّذِينَ يَكْسِبُونَ ٱلْإِثْمَ سَيُجْزَوْنَ بِمَا كَانُوا۟ يَقْتَرِفُونَ ﴿١٢٠﴾

**《120》 കുറ്റത്തിൽ പ്രത്യക്ഷമായതിനെയും പരോക്ഷമായതിനെയും നിങ്ങൾ വിട്ടുകളയുവിൻ.**

**നിശ്ചയമായും, കുറ്റം സമ്പാദിക്കുന്നവർ, അവർ പ്രവർത്തിച്ചിരുന്നതിന് അവർക്ക് പ്രതിഫലം നൽകപ്പെടും.**

---

《120》 وَذَرُوا നിങ്ങൾ വിടുക (ഉപേക്ഷിക്കുക) ظَاهِرَ പ്രത്യക്ഷ (ബാഹ്യ-വ്യക്ത)മായതിനെ الإِثْمِ പാപത്തിൽ, കുറ്റത്തിൽ وَبَاطِنَهُ അതിൽ പരോക്ഷ(അവ്യക്ത)മായതും, മറഞ്ഞതും إِنَّ നിശ്ചയമായും الَّذِينَ يَكْسِبُونَ സമ്പാദിക്കുന്നവർ الإِثْمَ കുറ്റം, പാപം يَقْتَرِفُونَ അവർക്ക് പ്രതിഫലം നൽകപ്പെടും بِمَا كَانُوا അവരായിരുന്നതിന് سَيُجْزَوْنَ അവർ പ്രവർത്തിക്കും, ചെയ്തുണ്ടാക്കും.

---

പ്രത്യക്ഷമായതോ പരോക്ഷമായതോ -അഥവാ പരസ്യമായതോ രഹസ്യമായതോ- ആയ എല്ലാതരം പാപങ്ങളെയും വർജ്ജിക്കണം. കാരണം, ഏതു തരത്തിലുള്ള പാപമായാലും അല്ലാഹു അതിനു തക്കപ്രതിഫലം നൽകുകതന്നെ ചെയ്യുമെന്ന് സാരം. നവ്വാസുബ്നുസംആൻ ( نواس بن سمعان- رض ) പറഞ്ഞതായി ഇബ്നുഅബീഹാതിം (റ) ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു: റസൂൽ തിരുമേനി ﷺ യോട് ഞാൻ കുറ്റ(പാപ)ത്തെ

പ്പറ്റി ചോദിച്ചു. അവിടുന്നു പറഞ്ഞു: 'തന്റെ മനസ്സിൽ കെട്ടിപ്പിണവുണ്ടാക്കുകയും, ജനങ്ങൾ കണ്ടറിയുന്നതിൽ തനിക്ക് അനിഷ്ടം തോന്നുകയും ചെയ്യുന്ന കാര്യമാകുന്നു'.

وَلَا تَأْكُلُوا۟ مِمَّا لَمْ يُذْكَرِ ٱسْمُ ٱللَّهِ عَلَيْهِ

**﴾121﴿ അല്ലാഹുവിന്റെ നാമം ഉച്ചരി(ച്ചു അറു)ക്കപ്പെടാത്തതിൽ നിന്ന് നിങ്ങൾ തിന്നരുത്.**

وَإِنَّهُۥ لَفِسْقٌ ۗ وَإِنَّ ٱلشَّيَـٰطِينَ لَيُوحُونَ إِلَىٰٓ أَوْلِيَآئِهِمْ لِيُجَـٰدِلُوكُمْ

**നിശ്ചയമായും അത് തോന്നിയ വാസം തന്നെയാകുന്നു. നിശ്ചയമായും പിശാചുക്കൾ, നിങ്ങളോട് തർക്കം നടത്തുവാൻവേണ്ടി തങ്ങളുടെ മിത്രങ്ങളോട് സ്വകാര്യബോധനം നൽകിക്കൊണ്ടിരിക്കുകതന്നെ ചെയ്യും.**

وَإِنْ أَطَعْتُمُوهُمْ إِنَّكُمْ لَمُشْرِكُونَ ﴿١٢١﴾

**അവരെ നിങ്ങൾ അനുസരിക്കുന്ന പക്ഷം, നിശ്ചയമായും, നിങ്ങൾ 'മുശ്‌രിക്കു'കൾ തന്നെയായിരിക്കും.**

---

﴾121﴿ وَلَا تَأْكُلُوا നിങ്ങൾ തിന്നരുത് مِمَّا لَمْ يُذْكَرِ പറയ(ഉച്ചരിക്ക)പ്പെടാത്തതിൽ നിന്ന് اسْمُ اللَّهِ അല്ലാഹുവിന്റെ നാമം عَلَيْهِ അതിന്മേൽ وَإِنَّهُ നിശ്ചയമായും അത് لَفِسْقٌ തോന്നിയവാസം തന്നെയാണ് وَإِنَّ الشَّيَاطِينَ നിശ്ചയമായും പിശാചുക്കൾ لَيُوحُونَ അവർ സ്വകാര്യബോധനം നൽകുന്നു إِلَىٰ أَوْلِيَائِهِمْ അവരുടെ (ബന്ധു) മിത്രങ്ങൾക്ക് لِيُجَادِلُوكُمْ അവർ നിങ്ങളോട് തർക്കം നടത്തുവാൻവേണ്ടി وَإِنْ أَطَعْتُمُوهُمْ അവരെ നിങ്ങൾ അനുസരിക്കുന്ന പക്ഷം إِنَّكُمْ നിശ്ചയമായും നിങ്ങൾ لَمُشْرِكُونَ മുശ്‌രിക്കുകൾ തന്നെയാണ്

---

ജീവികളെ അറുക്കുന്നത് അല്ലാഹുവിന്റെ നാമത്തിലായിരിക്കേണ്ടതാണ്. അല്ലാഹുവിന്റെ നാമത്തിലല്ലാതെ അറുക്കുന്നത് തോന്നിയവാസമാകുന്നു. അതുകൊണ്ട് സത്യവിശ്വാസികൾക്ക് അത് ഭക്ഷിക്കുവാൻ പാടില്ല. അതിനെതിരിൽ ഗൂഢപ്രചരണവും കുതർക്കവും നടത്തിവരുന്ന ശത്രുനേതാക്കളാകുന്ന പിശാചുക്കൾ പറയുന്നതൊന്നും നിങ്ങൾ അനുസരിക്കരുത്. അനുസരിക്കുന്ന പക്ഷം അത് ശിർക്ക് പ്രവർത്തിക്കലായിരിക്കും എന്ന് സാരം. അല്ലാഹു നിഷിദ്ധമാക്കിയതിനെ അനുവദനീയമാക്കലും, അല്ലാഹു അല്ലാത്തവർക്ക് ദൈവത്വം കൽപിക്കലുമാണല്ലോ അത്.

അല്ലാഹുവിന്റെ നാമം പറയപ്പെടാത്തത് ( مَا لَمْ يُذْكَرِ اسْمُ اللَّهِ عَلَيْهِ ) എന്ന വാക്കിൽ, അല്ലാഹു അല്ലാത്തവരുടെ നാമം പറഞ്ഞു അറുക്കപെട്ടതും, സ്വയം ചത്തതും, ആരുടെ നാമവും പറയാതെ അറുക്കപ്പെട്ടതും ഉൾപെടുന്നു. അല്ലാഹു അല്ലാത്തവരുടെ നാമ

ത്തിൽ അറുക്കപ്പെട്ടതും സ്വയം ചത്തതും നിഷിദ്ധമാണെന്ന് 2:173; 5:4; 6:145; 16:115 എന്നിവിടങ്ങളിൽ വ്യക്തമാക്കപ്പെട്ടിട്ടുള്ളതാണ്. ആരുടെ നാമവും പറയപ്പെടാതെ അറുത്തതിനെ സംബന്ധിച്ച് -അറുത്ത ആൾ മുസ്‌ലിമായിരുന്നാൽ തന്നെയും- പണ്ഡിതന്മാർക്കിടയിൽ ഭിന്നാഭിപ്രായമാണുള്ളത്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, അറുക്കുമ്പോൾ, അല്ലാഹുവിന്റെ നാമം പറയൽ -'ബിസ്മി' ചൊല്ലൽ- നിർബന്ധമുണ്ടോ ഇല്ലേ എന്നതിൽ അഭിപ്രായ വ്യത്യാസമുണ്ട്. മുൻഗാമികളും പിൻഗാമികളുമായ പല മഹാന്മാരും അറുക്കുമ്പോൾ ബിസ്മി ചൊല്ലൽ നിർബന്ധമാണെന്നും, മറന്നുകൊണ്ടായാലും, കൽപിച്ചുകൂട്ടിക്കൊണ്ടായാലും ബിസ്മി ചൊല്ലാതെ അറുക്കപ്പെട്ടത് ഭക്ഷിച്ചുകൂടാ എന്നുമുള്ള അഭിപ്രായക്കാരാകുന്നു. ഈ വചനത്തിൽ നിന്നും മറ്റും മനസ്സിലാകുന്നതും അതുതന്നെ. وَإِنَّهُ لَفِسْقٌ (അത് തോന്നിയവാസം തന്നെയാണ്) എന്ന് അല്ലാഹു പറഞ്ഞിരിക്കുന്നത് പ്രത്യേകം ശ്രദ്ധേയമാകുന്നു. ബലവത്തായ പല ഹദീഥുകളും അതാണ് കാണിച്ച് തരുന്നതും.

എന്നാൽ, ഇമാംശാഫിഈ (റ)യുടെയും മറ്റു ചിലരുടെയും അഭിപ്രായം അറുക്കുമ്പോൾ ബിസ്മി ചൊല്ലണമെന്ന് നിർബന്ധമില്ല -അത് വേണ്ടപ്പെട്ടകാര്യവും നല്ലതുമാണെന്നേയുള്ളൂ- എന്നാകുന്നു. അല്ലാഹുവിന്റെ നാമം പറയപ്പെടാതെ അറുത്തത് (مَا لَمْ يُذْكَرِ اسْمُ اللَّهِ عَلَيْهِ) എന്ന വാക്കിന്റെ താൽപര്യം, അല്ലാഹു അല്ലാത്തവരുടെ പേരിൽ അറുക്കപ്പെട്ടത് (مَا أُهِلَّ لِغَيْرِ اللَّهِ بِهِ) എന്നത്രെ അവരുടെ അഭിപ്രായം. താഴെ 145-ാം വചനത്തിൽ, അല്ലാഹു അല്ലാത്തവരുടെ പേരിൽ അറുക്കപ്പെട്ടതിനെപറ്റിയാണ് 'തോന്നിയവാസം' (فسق) എന്ന് വിശേഷിപ്പിച്ചിരിക്കുന്നത്. അതുപോലെ, ആ വിശേഷണം (انه لفسق എന്നുള്ളത്) ഇവിടെയും അതിനെ ഉദ്ദേശിച്ചാണ് -അല്ലാഹുവിന്റെ പേരു പറയാതെ അറുത്തതിനെ ഉദ്ദേശിച്ചല്ല- എന്നും അവർ പറയുന്നു. കൂടാതെ, ആഇശാഃ (റ)യുടെ ഒരു ഹദീഥും ഇതിന് തെളിവായി ഉദ്ധരിക്കപ്പെടുന്നു. അതിങ്ങിനെയാണ്; ചില ആളുകൾ റസൂൽ തിരുമേനിﷺയോട് പറഞ്ഞു: 'അടുത്ത കാലത്ത് ഇസ്‌ലാമിൽവന്ന ചില ജനങ്ങൾ ഞങ്ങളുടെ അടുക്കൽ മാംസവും കൊണ്ടുവരുന്നു. അതിൽ അല്ലാഹുവിന്റെ നാമം പറയപ്പെട്ടിരിക്കുമോ ഇല്ലേ (ബിസ്മി ചൊല്ലിയിരിക്കുമോ ഇല്ലേ) എന്ന് ഞങ്ങൾക്കറിയുകയില്ല. (ഇത് ഞങ്ങൾക്ക് ഭക്ഷിക്കാമോ?)' തിരുമേനി ഉത്തരം പറഞ്ഞു: 'നിങ്ങൾ അതിൽ അല്ലാഹുവിന്റെ നാമം പറഞ്ഞു (ബിസ്മിചൊല്ലി) ഭക്ഷിച്ചുകൊള്ളുവിൻ' (ബുഖാരി).

അപ്പോൾ, അറുക്കുമ്പോൾ ബിസ്മിചൊല്ലൽ നിർബന്ധമുണ്ടെങ്കിൽ, അതിന്റെ സൂക്ഷ്മാവസ്ഥ അന്വേഷിക്കാതെ അത് ഭക്ഷിക്കുവാൻ നബി ﷺ അനുവാദം കൊടുക്കുമായിരുന്നില്ല. അവിശ്വാസികൾ അവരുടെ വിഗ്രഹങ്ങളുടെയും മറ്റും പേരുകൾ പറഞ്ഞുകൊണ്ട് മാത്രം അറുക്കുകയും, അതിനെ ന്യായീകരിക്കുകയും ചെയ്യുന്നവരായിരുന്നത്കൊണ്ടാണ് അല്ലാഹുവിന്റെ നാമത്തിൽ അറുക്കുന്നതിനെപറ്റി ഇത്രയും ശക്തിയായ ഭാഷയിൽ പ്രസ്താവിക്കുവാൻ കാരണം. അല്ലാഹുവിൽ വിശ്വസിക്കുന്ന സത്യവിശ്വാസികൾ അറുക്കുമ്പോഴും അല്ലാഹുവിന്റെ നാമം പറഞ്ഞു (ബിസ്മി ചൊല്ലി)ക്കൊണ്ട് അറുത്താലേ ഭക്ഷിക്കുവാൻ പാടുള്ളൂവെന്ന് അതിൽ നിന്ന് മനസ്സിലാക്കിക്കൂടാ. എന്നൊക്കെയാണ് ഈ അഭിപ്രായത്തിന് ന്യായീകരണം.

മൂന്നാമത് ഒരഭിപ്രായം ഇതാണ്: മുസ്‌ലിംകളെ സംബന്ധിച്ചിടത്തോളം, അവർ മറന്നുകൊണ്ട് ബിസ്മി വിട്ടുകളഞ്ഞാൽ വിരോധമില്ല. കൽപിച്ചുകൂട്ടി വിട്ടുകളഞ്ഞാൽ

അത് നിഷിദ്ധമായിരിക്കും. ഇത് ഇമാം അബൂഹനീഫ (റ)യുടെയും മറ്റു ചില മഹാന്മാരുടെയും അഭിപ്രായമാകുന്നു. ഇതിന്റെ മുമ്പ് പറഞ്ഞ അഭിപ്രായത്തെക്കാൾ യുക്തമായിത്തോന്നുന്നത് ഇതാകുന്നു. الله اعلم

وَإِنَّ الشَّيَاطِينَ لَيُوحُونَ إِلَىٰ أَوْلِيَائِهِمْ لِيُجَادِلُوكُمْ (നിങ്ങളോടു തർക്കം നടത്തുവാൻവേണ്ടി പിശാചുക്കൾ അവരുടെ മിത്രങ്ങളോട് സ്വകാര്യബോധനം നടത്തുന്നു) എന്നു പറഞ്ഞത് -മുമ്പ് സൂചിപ്പിച്ചതുപോലെ- അല്ലാഹു കൊലപ്പെടുത്തിയത് (ശവം) തിന്നുകൂടാ എന്നും, നിങ്ങൾ കൊലപെടുത്തിയത് (അറുക്കപ്പെട്ടത്)തിന്നാമെന്നും പറയുന്നതും ശരിയല്ലെന്നും മറ്റുമൊക്കെ മുശ്‌രിക്കുകളും യഹൂദികളും വാദിച്ചും തർക്കിച്ചും കൊണ്ടിരിക്കുന്നതിനെ ഉദ്ദേശിച്ചാകുന്നു. وَإِنْ أَطَعْتُمُوهُمْ إِنَّكُمْ لَمُشْرِكُونَ (നിങ്ങൾ അവരെ അനുസരിക്കുന്നപക്ഷം നിങ്ങളും മുശ്‌രിക്കുകൾ തന്നെ) എന്ന് പറഞ്ഞതിന്റെ താൽപര്യം വ്യക്തമാണ്. അവരെ അനുസരിക്കുക എന്നതിന്റെ അർത്ഥം അവരെപോലെ അല്ലാഹു നിഷിദ്ധമാക്കിയതിനെ അനുവദനീയമാക്കുകയും, അല്ലാഹു അനുവദനീയമാക്കിയതിനെ നിഷിദ്ധമാക്കുകയും ചെയ്യുക എന്നാണല്ലോ. ഇത് ശിർക്കാണെന്നുള്ളതിൽ സംശയമില്ല. اتَّخَذُوا أَحْبَارَهُمْ وَرُهْبَانَهُمْ أَرْبَابًا مِّن دُونِ اللَّهِ - التوبة (അവർ -വേദക്കാർ- തങ്ങളുടെ പണ്ഡിതന്മാരെയും പുരോഹിതന്മാരെയും അല്ലാഹുവിന് പുറമെ റബ്ബുകളാക്കിയിരിക്കുന്നു (9:31) എന്ന ക്വുർആൻ വചനംകൊണ്ടുദ്ദേശ്യം അവർ നിഷിദ്ധമാക്കിയതിനെയും അനുവദനീയമാക്കിയതിനെയും അതേപടി അനുസരിക്കലാണെന്ന് നബി ﷺ പ്രസ്താവിച്ചത് പ്രസിദ്ധമാണല്ലോ. അല്ലാതെ -ചില സ്ഥാപിത താൽപര്യക്കാർ സമർത്ഥിച്ചു കാണാറുള്ളതുപോലെ- അല്ലാഹു അല്ലാത്ത വല്ലവരെയും അനുസരിക്കുന്നതെല്ലാം ശിർക്കായിത്തീരുമെന്ന അർത്ഥത്തിലല്ലതന്നെ.

## വിഭാഗം - 15

أَوَمَن كَانَ مَيْتًا فَأَحْيَيْنَٰهُ وَجَعَلْنَا لَهُۥ نُورًا يَمْشِى بِهِۦ فِى ٱلنَّاسِ كَمَن مَّثَلُهُۥ فِى ٱلظُّلُمَٰتِ لَيْسَ بِخَارِجٍ مِّنْهَا ۚ

﴾122﴿ **നിർജ്ജീവനായിരുന്നിട്ട് നാം അവനെ ജീവിപ്പിക്കുകയും, നാം അവന് ഒരു പ്രകാശം -അവൻ അതുമായി മനുഷ്യരിൽ നടക്കുമാറ്- ഉണ്ടാക്കിക്കൊടുക്കുകയും ചെയ്തിട്ടുള്ളവൻ (ഇങ്ങിനെയുള്ള) ഒരുവനെപോലെയാണോ?! അവന്റെ ഉപമ (അവൻ) അന്ധകാരങ്ങളിലാണ്; അതിൽ നിന്ന് അവൻ (രക്ഷപെട്ടു) പുറത്ത് കടക്കുന്നവനേയല്ല. [ഇങ്ങിനെയുള്ളവനെ പോലെയാണോ അവൻ?]**

كَذَٰلِكَ زُيِّنَ لِلْكَٰفِرِينَ مَا كَانُوا۟ يَعْمَلُونَ ﴿١٢٢﴾

**അതുപോലെ, അവിശ്വാസികൾക്ക് അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത് ഭംഗിയായി കാണിക്കപ്പെട്ടിരിക്കുന്നു.**

فَأَحْيَيْنَاهُ (ശവം) നിർജ്ജീവൻ مَيْتًا അവനായിരുന്നു كَانَ യാതൊരുവനോ أَوَمَنْ ﴾122﴿ എന്നിട്ട് നാമവനെ ജീവിപ്പിച്ചു وَجَعَلْنَا لَهُ അവന് നാം ആക്കുക (ഏർപ്പെടുത്തുക-ഉണ്ടാക്കുക)യും ചെയ്തു نُورًا ഒരു പ്രകാശം, വെളിച്ചം يَمْشِي بِهِ അതുംകൊണ്ട് (അതുമായി) അവന് നടക്കാം, നടക്കുമാറ് فِي النَّاسِ മനുഷ്യരിൽ, ജനങ്ങളിലൂടെ كَمَنْ യാതൊരുവനെപ്പോലെ(യോ) مَثَلُهُ അവന്റെ മാതിരി, ഉപമ فِي الظُّلُمَاتِ അന്ധകാരങ്ങളിലാണ് لَيْسَ അവനല്ല بِخَارِجٍ പുറത്തുപോകുന്ന (കടക്കുന്ന)വനേ مِنْهَا അതിൽ (അവയിൽ) നിന്ന് كَذَٰلِكَ അതുപോലെ, അപ്രകാരം زُيِّنَ ഭംഗിയായി(അലങ്കാരമായി) കാണിക്കപ്പെട്ടിരിക്കുന്നു لِلْكَافِرِينَ അവിശ്വാസികൾക്ക് مَا كَانُوا അവരായിരിക്കുന്നത് يَعْمَلُونَ അവർ പ്രവർത്തിക്കും

---

അന്ധവിശ്വാസത്തിലും ദുരാചാരങ്ങളിലും മുഴുകി ഹൃദയവികാസവും, ആത്മീയ ബോധവും നശിച്ചു ജീവശ്ശവമായിത്തീർന്ന ശേഷം, അതിൽ നിന്ന് വിമുക്തമായി സത്യ വിശ്വാസവും, സന്മാർഗവും പ്രാപിക്കുമാറ് ക്വുർആനാകുന്ന വെളിച്ചം ലഭിക്കുകയും, ആ വെളിച്ചവുംകൊണ്ട് ജനങ്ങൾക്ക് ഒരു മാതൃകയാകുമാറ് അവരുടെ ഇടയിലൂടെ ചരിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന സത്യവിശ്വാസികളുടെ ഒരു വിഭാഗം. തന്നിഷ്ടം, അജ്ഞത, ദുർന്നടപ്പ്, അവിശ്വാസം ആദിയായ അന്ധകാരങ്ങളിൽപെട്ട് സത്യവും സന്മാർഗവും കാണാതെ നട്ടം തിരിഞ്ഞുകൊണ്ടിരിക്കുന്ന അവിശ്വാസികളായ മറ്റൊരു വിഭാഗം. ഈ രണ്ടു വിഭാഗക്കാരും തമ്മിൽ എങ്ങിനെ സമമാകും? എങ്ങിനെ പൊരുത്തപ്പെടും?! അത് സംഭവ്യമല്ല എന്ന് ചൂണ്ടിക്കാട്ടുകയാണ് അല്ലാഹു.

അന്ധവിശ്വാസം, സത്യനിഷേധം, ദുർമാർഗം ആദിയായവയെ ഇരുട്ട്, അന്ധത, ബധിരത, നിർജ്ജീവത -അഥവാ മരണം- ആദിയായവയോടും, സത്യവിശ്വാസം, കാര്യബോധം, സന്മാർഗം ആദിയായവയെ വെളിച്ചം, കാഴ്ച, ജീവിതം ആദിയായവയോടും ഉപമിച്ചുകൊണ്ടുള്ള പ്രസ്താവനകൾ ക്വുർആനിൽ പലേടത്തും കാണാവുന്നതാകുന്നു. ഹൃദയം ദുഷിച്ചു തോന്നിയവാസങ്ങൾക്ക് അടിമപ്പെട്ടവർക്ക് തങ്ങൾ ചെയ്യുന്നതും പറയുന്നതുമെല്ലാം -അതെത്ര നീചമോ നികൃഷ്ടമോ ആയിരുന്നാലും- നല്ലതും അലങ്കാരവുമായി തോന്നലും, അതിൽ അഭിമാനം കൊള്ളലും പതിവാണല്ലോ. അതാണ് 'അവിശ്വാസികൾക്ക് അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത് ഭംഗിയായി കാണിക്കപ്പെട്ടിരിക്കുന്നു' എന്ന് പറഞ്ഞത്.

وَكَذَٰلِكَ جَعَلْنَا فِي كُلِّ قَرْيَةٍ أَكَابِرَ مُجْرِمِيهَا لِيَمْكُرُوا فِيهَا

**﴾123﴿ അപ്രകാരം, എല്ലാ രാജ്യത്തിലും അതിലെ കുറ്റവാളികളിൽ വലിയവന്മാരെ നാം ഏർപ്പെടുത്തിയിരിക്കുന്നു. അവരതിൽ (കു)തന്ത്രം പ്രയോഗിക്കുവാനായിട്ട്.**

وَمَا يَمْكُرُونَ إِلَّا بِأَنفُسِهِمْ وَمَا يَشْعُرُونَ ﴿١٢٣﴾

**(വാസ്തവത്തിൽ) അവർ അവരോട് തന്നെയല്ലാതെ (കു)തന്ത്രം പ്രയോഗിക്കുന്നുമില്ല. അവർക്ക് ബോധം വരുന്നില്ലതാനും.**

﴾123﴿ وَكَذَٰلِكَ അതുപോലെ, അപ്രകാരം جَعَلْنَا നാം ആക്കി(ഏർപ്പെടുത്തി)യിരിക്കുന്നു فِي كُلِّ قَرْيَةٍ എല്ലാ രാജ്യത്തിലും أَكَابِرَ വലിയവന്മാരെ (മൂപ്പന്മാരെ) مُجْرِمِيهَا അതിലെ കുറ്റവാളികളിലെ لِيَمْكُرُوا അവർ തന്ത്രം പ്രവർത്തിക്കുവാൻ വേണ്ടി, ചതി പ്രയോഗിക്കുവാൻ فِيهَا അതിൽ وَمَا يَمْكُرُونَ അവർ തന്ത്രം പ്രവർത്തിക്കുന്നുമില്ല إِلَّا بِأَنفُسِهِمْ അവരുടെ സ്വന്തങ്ങളിൽ (തങ്ങളോടുതന്നെ) അല്ലാതെ وَمَا يَشْعُرُونَ അവർ അറിയുന്നില്ലതാനും, അവർക്കുബോധം വരുന്നുമില്ല.

---

അന്ധകാരത്തിലകപ്പെട്ട് തപ്പിത്തടഞ്ഞും, ചെയ്യുന്നതെല്ലാം ഭൂഷണമെന്ന് കരുതിയും കൊണ്ടിരിക്കുന്നവരെപ്പറ്റി കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ചു. അതുപോലെ, സ്വാധീനവും ദുഃസ്സാമർത്ഥ്യവും ഉപയോഗപ്പെടുത്തിയും, കുതന്ത്രങ്ങൾ പ്രയോഗിച്ചും ജനങ്ങളെ വഴിപിഴപ്പിക്കുന്ന ദുഷ്ട നേതാക്കളുമുണ്ട്. ഈ സമുദായത്തിലുംഈ നാട്ടിലും മാത്രമല്ല, മുൻ പ്രവാചകന്മാർക്കും അവരുടെ അനുയായികൾക്കും അവരെക്കൊണ്ടുള്ള ശല്യങ്ങൾ അനുഭവപ്പെട്ടിരുന്നു. പ്രവാചകന്മാരുടെ പ്രബോധനങ്ങൾക്കെതിരിൽ അത്തരക്കാർ നടത്തുന്ന എല്ലാ അടവുകളും അവർ പയറ്റിക്കൊള്ളട്ടെ എന്നുവെച്ച് അല്ലാഹു അവരെ വിട്ടിരിക്കുകയാണ്. അതിന്റെ അനന്തരഫലം യഥാർത്ഥത്തിൽ അവർ തന്നെയാണ് അനുഭവിക്കുക. പ്രവാചകന്മാർക്കും സത്യവിശ്വാസികൾക്കും അവർ മൂലം പരാജയം സംഭവിക്കുവാനില്ല. പക്ഷേ, ആ അറിവും ബോധവും അവർക്കുണ്ടാകുന്നില്ല എന്നു സാരം.

وَإِذَا جَآءَتْهُمْ ءَايَةٌ قَالُوا۟ لَن نُّؤْمِنَ حَتَّىٰ نُؤْتَىٰ مِثْلَ مَآ أُوتِىَ رُسُلُ ٱللَّهِ

**﴾124﴿ അവർക്ക് വല്ല ദൃഷ്ടാന്തവും (അഥവാ ലക്ഷ്യവും) വന്നാൽ, അവർ പറയും: 'അല്ലാഹുവിന്റെ റസൂലുകൾ [ദൂതന്മാർ]ക്ക് നൽകപ്പെട്ടത് പോലെ ഞങ്ങൾക്ക് നൽകപ്പെടുന്നതുവരേക്കും ഞങ്ങൾ വിശ്വസിക്കുകയേ ഇല്ല'.**

ٱللَّهُ أَعْلَمُ حَيْثُ يَجْعَلُ رِسَالَتَهُۥ ۗ

**അല്ലാഹു നല്ലവണ്ണം അറിയുന്നവനാണ്, തന്റെ 'രിസാലത്ത്' [ദൗത്യം] ഏർപ്പെടുത്തേണ്ടുന്ന ഇടം (ഏതാണെന്ന്).**

سَيُصِيبُ ٱلَّذِينَ أَجْرَمُوا۟ صَغَارٌ عِندَ ٱللَّهِ وَعَذَابٌ شَدِيدٌۢ بِمَا كَانُوا۟ يَمْكُرُونَ ﴿١٢٤﴾

**കുറ്റം പ്രവർത്തിച്ചവർക്ക് അല്ലാഹുവിന്റെ അടുക്കൽ എളിമത്വവും, കഠിനശിക്ഷയും ബാധിക്കുന്നതാണ്; അവർ (കു)തന്ത്രം പ്രയോഗിച്ചിരുന്നത് നിമിത്തം.**

﴾124﴿ وَإِذَا جَاءَتْهُمْ അവർക്ക് വന്നാൽ آيَةٌ വല്ല ആയത്തും (ദൃഷ്ടാന്തം-ലക്ഷ്യം-വചനം) قَالُوا അവർ പറയും, പറയുകയായി لَنْ نُؤْمِنَ ഞങ്ങൾ വിശ്വസിക്കുകയില്ല തന്നെ حَتَّىٰ نُؤْتَىٰ ഞങ്ങൾക്ക് നൽകപ്പെടുന്നതുവരേക്കും (നൽകപ്പെടാതെ) مِثْلَ مَا യാതൊന്നുപോലെ أُوتِيَ നൽകപ്പെട്ടു رُسُلُ اللَّهِ അല്ലാഹുവിന്റെ റസൂലുകൾ (ദൂതന്മാർ)ക്ക് اللَّهُ അല്ലാഹു أَعْلَمُ നല്ലവണ്ണം (ഏറ്റം) അറിയുന്നവനാണ് حَيْثُ يَجْعَلُ അവൻ ആക്കുന്നേടം, ഏർപ്പെടുത്തുന്ന ഇടം رِسَالَتَهُ അവന്റെ ദൗത്യം سَيُصِيبُ ബാധിക്കും, വഴിയെ എത്തും الَّذِينَ أَجْرَمُوا കുറ്റം പ്രവർത്തിച്ചവർക്ക് صَغَارٌ എളിമത്വം, നിന്ദ്യത, അൽപത عِنْدَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ وَعَذَابٌ ശിക്ഷയും شَدِيدٌ കഠിനമായ بِمَا كَانُوا അവരായിരുന്നത് നിമിത്തം يَمْكُرُونَ തന്ത്രം പ്രയോഗിക്കും

---

സത്യം തെളിഞ്ഞു കാണുമാറുള്ള തെളിവുകൾ ഏത് കണ്ടാലും അവർ വിശ്വസിക്കുവാൻ പോകുന്നില്ല. ദുഃശ്ശാഠ്യവും, മർക്കടമുഷ്ടിയും പിടിപെട്ടു കഴിഞ്ഞാൽ പിന്നെ ധിക്കാരവും ധാർഷ്ട്യവും വർദ്ധിക്കുകയാണല്ലോ ഉണ്ടാകുക. അല്ലാഹുവിന്റെ ദൂതന്മാരെന്ന് അവകാശപ്പെടുന്ന ഈ റസൂലുകൾക്ക് ലഭിച്ചത് പോലെയുള്ളത് ഞങ്ങൾക്കും ലഭിക്കാതെ ഞങ്ങൾ ഒരിക്കലും വിശ്വസിക്കുകയില്ല; എന്തുകൊണ്ട് അവരെപ്പോലെ ഞങ്ങൾക്കും ദിവ്യസന്ദേശം ലഭിച്ചുകൂടാ? എന്തുകൊണ്ട് ഞങ്ങളുടെ അടുക്കലേക്ക് മലക്കുകളെ അയച്ചുകൂടാ? അവർക്ക് നൽകപ്പെട്ടതുപോലെയുള്ള ദൃഷ്ടാന്തങ്ങൾ എന്തുകൊണ്ട് ഞങ്ങൾക്കും നൽകപ്പെട്ടുകൂടാ? എന്നൊക്കെ അവർ പറഞ്ഞുകൊണ്ടിരിക്കും. അതിന് അല്ലാഹു നൽകുന്ന മറുപടിയാണ് 'തന്റെ ദൗത്യം -'രിസാലത്ത്'- ഏർപ്പെടുത്തേണ്ടത് എവിടെയാണെന്ന് അല്ലാഹുവിന് നല്ലപോലെ അറിയാം' എന്ന വാക്യം. അതായത്, അത് ഏൽപിക്കുവാനും ഏറ്റെടുക്കുവാനും പറ്റിയവർ ആരാണ്, എങ്ങിനെയുള്ളവരാണ് എന്നൊക്കെ അവന് ആരും പറഞ്ഞുകൊടുക്കേണ്ടതില്ല. അവനുതന്നെയാണ് അതിനപറ്റി നന്നായി അറിയുക. യുക്തംപോലെ അവൻ തന്നെ അതു ചെയ്തുകൊള്ളും എന്നുസാരം. പ്രവാചകത്വമെന്നത് ഏതെങ്കിലും യോഗ്യതകൊണ്ടോ പദവികൊണ്ടോ ലഭിക്കുന്നതല്ല. അല്ലാഹുവിന്റെ കാരുണ്യംകൊണ്ട് മാത്രം ലഭിക്കുന്ന ഒരു അനുഗ്രഹമാണത്. يَخْتَصُّ بِرَحْمَتِهِ مَنْ يَشَاءُ (അവന്റെ കാരുണ്യം കൊണ്ട് അവൻ ഉദ്ദേശിക്കുന്നവരെ അവൻ പ്രത്യേകപ്പെടുത്തും - 2:105; 3:74). 'ഈ രണ്ടു രാജ്യങ്ങളിലെ -മക്കായിലെയും ത്വാഇഫിലെയും- ഏതെങ്കിലും ഒരു മഹാനായ ആൾക്ക് എന്തുകൊണ്ട് ഈ ഖുർആൻ അവതരിപ്പിക്കപ്പെട്ടില്ല?' എന്ന് ചോദിച്ച മുശ്രിക്കുകൾക്ക് അല്ലാഹു നൽകിയ മറുപടി أَهُمْ يَقْسِمُونَ رَحْمَتَ رَبِّكَ (അവരാണോ നിന്റെ റബ്ബിന്റെ കാരുണ്യം ഭാഗിച്ചു കൊടുക്കുന്നത്? (43:32) എന്നാകുന്നു.

فَمَن يُرِدِ ٱللَّهُ أَن يَهْدِيَهُۥ يَشْرَحْ صَدْرَهُۥ لِلْإِسْلَـٰمِ

﴾125﴿ **എന്നാൽ, ഏതൊരുവനെ സന്മാർഗത്തിലാക്കുവാൻ അല്ലാഹു ഉദ്ദേശിക്കുന്നുവോ, അവന്റെ നെഞ്ചിന് [ഹൃദയത്തിന്] അവൻ 'ഇസ്ലാമി'ലേക്ക് വികാസം നൽകുന്നു.**

وَمَن يُرِدْ أَن يُضِلَّهُۥ يَجْعَلْ صَدْرَهُۥ ضَيِّقًا حَرَجًا كَأَنَّمَا يَصَّعَّدُ فِى ٱلسَّمَآءِ ۚ

**ഏതൊരുവനെ വഴി പിഴവിലാക്കുവാൻ അവൻ ഉദ്ദേശിക്കുന്നുവോ, അവന്റെ നെഞ്ചിനെ[ഹൃദയത്തെ] അവൻ ഇടുങ്ങിയതും ഞെരുങ്ങിയതുമാക്കുന്നു; (അതെ) അവൻ ആകാശത്തിലൂടെ കയറിപോകുന്നതുപോലെ.**

كَذَٰلِكَ يَجْعَلُ ٱللَّهُ ٱلرِّجْسَ عَلَى ٱلَّذِينَ لَا يُؤْمِنُونَ ﴿١٢٥﴾

**അതുപോലെ, വിശ്വസിക്കാത്തവരുടെമേൽ അല്ലാഹു മ്ലേച്ഛത (അഥവാ ശിക്ഷ) ഏർപ്പെടുത്തുന്നതാണ്.**

---

﴿125﴾ فَمَنْ എന്നാൽ ആർ, ഏതൊരുവൻ يُرِدِاللَّهُ അല്ലാഹു ഉദ്ദേശിക്കുന്നു(വോ) أَنْ يَهْدِيَهُ അവനെ സന്മാർഗത്തിലാക്കുവാൻ, വഴി ചേർക്കുവാൻ يَشْرَحْ അവൻ വികാസം നൽകുന്നു, വിശാലപ്പെടുത്തും صَدْرَهُ അവന്റെ നെഞ്ചിനെ, ഹൃദയത്തെ لِلإِسْلَامِ ഇസ്‌ലാമിലേക്ക് وَمَنْ വല്ലവനും, ആരെങ്കിലും يُرِدْ അവൻ ഉദ്ദേശിക്കുന്നു(വോ) أَنْ يُضِلَّهُ അവനെ വഴിപിഴവിലാക്കുവാൻ, വഴിതെറ്റിക്കുവാൻ يَجْعَلْ അവൻ ആക്കുന്നു صَدْرَهُ അവന്റെ നെഞ്ച്, ഹൃദയം ضَيِّقًا ഇടുങ്ങിയത്, കുടുസ്സായത് حَرَجًا ഞെരുങ്ങിയ, വിഷമകരമായ كَأَنَّمَا يَصَّعَّدُ അവൻ കയറിപ്പോകുന്നത്(പ്രയാസപ്പെട്ടു കയറുന്നതു)പോലെ فِي السَّمَاءِ ആകാശത്തിൽ كَذَٰلِكَ അപ്രകാരം, അതുപോലെ يَجْعَلُ اللَّهُ അല്ലാഹു ആക്കുന്നു, ഏർപ്പെടുത്തുന്നു الرِّجْسَ മ്ലേച്ഛത (ശിക്ഷ) عَلَى الَّذِينَ യാതൊരുവരുടെ മേൽ لا يُؤْمِنُونَ വിശ്വസിക്കാത്ത.

---

'സന്മാർഗത്തിലാക്കുക, വഴിചേർക്കുക, മാർഗദർശനം നൽകുക, വഴികാട്ടുക' എന്നും മറ്റും സന്ദർഭോചിതം അർത്ഥം നൽകപ്പെടാവുന്ന വാക്കാണ് 'ഹിദായത്ത്' (هداية). ഹിദായത്ത് പല തരത്തിലുണ്ടെന്നും, അല്ലാഹുവിന്റെ സഹായവും തൗഫീക്വും സിദ്ധിക്കുക എന്ന അർത്ഥത്തിലുള്ള ഹിദായത്ത് അല്ലാഹുവിൽ നിന്നു മാത്രം ലഭിക്കേണ്ടതാണെന്നും മുമ്പ് (സൂ: ഫാതിഹഃയിൽ വെച്ച്) നാം വിവരിച്ചിട്ടുണ്ട്. ഈ അർത്ഥത്തിലുള്ള ഹിദായത്താണ് ഇവിടെ ഉദ്ദേശ്യം. അല്ലാഹു ഹിദായത്ത് നൽകുവാൻ ഉദ്ദേശിക്കുന്നവരുടെ ഹൃദയങ്ങൾക്ക് വികാസവും വിശാലതയുംനൽകി ഇസ്‌ലാമിന്റെ വിശ്വാസാചാര മുറകൾ അംഗീകരിക്കുവാനുള്ള സന്നദ്ധതയും പ്രേരണയും അവൻ നൽകും. ഹിദായത്തിലാക്കാതെ വഴിപിഴവിൽ തന്നെ അവശേഷിക്കുവാൻ അവൻ ഉദ്ദേശിക്കുന്നവരുടെ ഹൃദയങ്ങളെ അതൊന്നും സ്വീകരിക്കുവാൻ തയ്യാറില്ലാതിരിക്കുമാറ് ഞെരുക്കി കുടുസ്സാക്കിത്തീർക്കുകയും ചെയ്യുമെന്ന് അല്ലാഹു ഉണർത്തുന്നു. അവൻ ഹിദായത്ത് നൽകുന്നവരുടെയും, അല്ലാത്തവരുടെയും ലക്ഷണങ്ങൾ ഏറെക്കുറെ ഈ വചനത്തിൽനിന്ന് മനസ്സിലാക്കാമല്ലോ. അല്ലാഹു ഉദ്ദേശിക്കുന്നവരെ അവൻ നേർമാർഗത്തിലാക്കുമെന്നും, അവൻ ഉദ്ദേശിക്കുന്നവരെ അവൻ വഴിപിഴവിലാക്കുമെന്നുംപോലെയുള്ള വാക്യങ്ങളുടെ താൽപര്യത്തെക്കുറിച്ച് 117-ാം വചനത്തിന്റെ വ്യാഖ്യാനത്തിലും മറ്റുമായി ഒന്നിലധികം പ്രാവശ്യം മുമ്പ് വിവരിക്കുകയുണ്ടായിട്ടുണ്ട്.

كَأَنَّمَا يَصَّعَّدُ فِي السَّمَاءِ (ആകാശത്തിലൂടെ കയറിപ്പോകുന്നതുപോലെ) എന്നു പറഞ്ഞത്, സത്യവിശ്വാസവും സന്മാർഗവും സ്വീകരിക്കുന്നതിൽ അവർക്ക് അനുഭവപ്പെടുന്ന മനഃപ്രയാസത്തിന്റെ കാഠിന്യം ചൂണ്ടിക്കാട്ടുന്ന ഒരു ഉപമയാകുന്നു. ആകാശത്തേക്ക് കയറിപ്പോകൽ, എല്ലാകാലത്തും -അക്ഷരാർത്ഥത്തിൽതന്നെ- വളരെ പ്രയാസമേറിയതാണെന്ന് വ്യക്തമാണ്. മുൻകാലത്ത് അന്തരീക്ഷത്തിൽ സഞ്ചരിക്കുക ഒരു അസംഭവ്യകാര്യമായി ഗണിക്കപ്പെട്ടിരുന്നാലും ഇക്കാലത്ത് അത് സംഭവ്യമായിത്തീർന്നിട്ടുണ്ടല്ലോ എന്ന് പറയപ്പെട്ടേക്കാം. ശരിയാണ്. എന്നാൽ, അത് ഒരു അസംഭവ്യകാര്യമായി കരുതപ്പെട്ടിരുന്ന മുൻകാലത്തുള്ളവർക്ക് അതിലുള്ള പ്രയാസത്തെയും ഞെരുക്കത്തെയും സംബന്ധിച്ച് ഊഹിച്ചറിയേണ്ടിയിരുന്നു. ആധുനിക കാലത്തിലാകട്ടെ, അതിൽ ഏർപ്പെടുവാനിരിക്കുന്ന പ്രയാസവും ബുദ്ധിമുട്ടും അനുഭവം കൊണ്ടുതന്നെ അറിയാറായിരിക്കുകയാണ്. അന്തരീക്ഷത്തിലൂടെ മേൽപോട്ട് ഉയരുംതോറും വായുവിന്റെ സാന്ദ്രത കുറഞ്ഞുകൊണ്ടിരിക്കുകയും, കുറേ നാഴിക ദൂരം ഉയർന്നുകഴിഞ്ഞാൽ വായു നിശ്ശേഷം ഇല്ലാതാകുകയും ചെയ്യുന്നു. അതിനാൽ മേൽപോട്ട് കയറുംതോറും ആവശ്യമായ ജീവവായു ലഭിക്കാതെ നെഞ്ചിടുക്കം അനുഭവപ്പെടുകയും അവസാനം ഹൃദയം മന്ദിച്ച് ജീവനാശത്തിന്നിടയാകുകയും ചെയ്യും. വിമാനങ്ങൾ ഒരു പരിധിവരെ മാത്രമേ ഉയരത്തിൽ പറപ്പിക്കുകയുള്ളൂവെന്നുള്ളതും, ഉപരിയാകാശസഞ്ചാരികൾ തങ്ങളുടെ യാത്ര അവസാനിക്കുന്നതുവരേക്കാവശ്യമായ ജീവവായു യന്ത്രങ്ങളുടെ സഹായത്തോടെ ഒരുക്കിക്കൊണ്ടുപോകുന്നതും അതുകൊണ്ടാണ്.

അപ്പോൾ يَجْعَلْ صَدْرَهُ ضَيِّقًا حَرَجًا (അവന്റെ നെഞ്ച് ഇടുങ്ങിയതും ഞെരുങ്ങിയതുമാക്കുന്നു) എന്ന് അല്ലാഹു ഉപമിച്ചു പറഞ്ഞതിന്റെ യഥാർത്ഥ്യം ഒന്നാലോചിച്ചു നോക്കുക! ഭൂത-വർത്തമാന-ഭാവികാല വ്യത്യാസം കൂടാതെ സകലകാര്യങ്ങളും അറിയുന്നവനാണല്ലോ അല്ലാഹു.

ഈ വചനത്തിന്റെ താൽപര്യത്തിലേക്ക് കൂടുതൽ വെളിച്ചം നൽകുന്ന ഒരു തിരുവചനമത്രെ സൂ: ഹുജുറാത്തിലെ وَلَٰكِنَّ اللَّهَ حَبَّبَ إِلَيْكُمُ الْإِيمَانَ وَزَيَّنَهُ فِي قُلُوبِكُمْ وَكَرَّهَ إِلَيْكُمُ الْكُفْرَ وَالْفُسُوقَ وَالْعِصْيَانَ أُولَٰئِكَ هُمُ الرَّاشِدُونَ എന്ന വചനം. അതിന്റെ സാരം: ....... എങ്കിലും സത്യവിശ്വാസത്തെ അല്ലാഹു നിങ്ങൾക്ക് ഇഷ്ടമാക്കിത്തരുകയും, നിങ്ങളുടെ ഹൃദയങ്ങളിൽ അതിനെ അവൻ ഭംഗിയാക്കിക്കാണിക്കുകയും, അവിശ്വാസവും, തോന്നിയവാസവും അനുസരണക്കേടും നിങ്ങൾക്ക് അവൻ വെറുപ്പാക്കിത്തരുകയും ചെയ്തിരിക്കുന്നു; അങ്ങിനെയുള്ളവരാണ് തന്റേടമുള്ളവർ -അഥവാ സന്മാർഗികൾ. അല്ലാഹുവിങ്കൽ നിന്നുള്ള ദയവും അനുഗ്രഹവുമായിട്ടത്രെ അത്'. (ഹുജുറാത്ത്:7,8). ഇബ്നുഅബീഹാതിം, ഇബ്നുജരീർ (റ) മുതലായവർ പല മാർഗങ്ങളിലൂടെ ഉദ്ധരിക്കുന്ന ഒരു ഹദീഥ് ഇപ്രകാരമാകുന്നു: റസൂൽ തിരുമേനി ﷺ ഈ വചനം ഓതിയപ്പോൾ, സ്വഹാബികൾ ചോദിച്ചു: 'ഈ വികാസം നൽകൽ എങ്ങിനെയാണ്?' തിരുമേനി പറഞ്ഞു: 'ഹൃദയത്തിൽ അല്ലാഹു ഇട്ടുകൊടുക്കുന്ന ഒരു പ്രകാശമാണത്'. അവർ ചോദിച്ചു: 'അത് മനസ്സിലാക്കാവുന്ന വല്ല അടയാളവും ഉണ്ടോ?' തിരുമേനി പറഞ്ഞു: 'ഉണ്ട്', ശാശ്വത ജീവിതത്തിന്റെ ഭവനത്തിലേക്ക് (മനസ്സിന്) വീണ്ടുവിചാരമുണ്ടാകലും, കൃത്രിമ ഭവനത്തിൽ നിന്ന് (മനസ്സ്)വിട്ടുനിൽക്കലും, മരിക്കുന്നതിനു മുമ്പ് മരിക്കുവാൻ തയ്യാറുണ്ടാകലുമാണത്'. (പരലോകത്തെക്കുറിച്ചുള്ള ബോധമുണ്ടായിരിക്കുകയും, ഐഹിക സുഖസൗകര്യങ്ങൾക്ക് പ്രാധാന്യം കൽപിക്കാതിരിക്കുകയും,

മരിക്കുന്നതിന് മുമ്പായി സ്വന്തം കടമകൾ നിർവ്വഹിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്യുക എന്നുസാരം).

وَهَـٰذَا صِرَٰطُ رَبِّكَ مُسْتَقِيمًا ۗ قَدْ فَصَّلْنَا ٱلْـَٔايَـٰتِ لِقَوْمٍ يَذَّكَّرُونَ ﴿١٢٦﴾

**﴾126﴿ ഇതാ നിന്റെ റബ്ബിന്റെ പാത -നേരെ ചൊവ്വായ നിലയിൽ- (സ്ഥിതി ചെയ്യുന്നു). ഉറ്റാലോചിക്കുന്ന ജനങ്ങൾക്ക് വേണ്ടി നാം 'ആയത്ത്' [ലക്ഷ്യം]കൾ വിശദീകരിച്ചു കഴിഞ്ഞിട്ടുണ്ട്.**

۞ لَهُمْ دَارُ ٱلسَّلَـٰمِ عِندَ رَبِّهِمْ ۖ وَهُوَ وَلِيُّهُم بِمَا كَانُوا۟ يَعْمَلُونَ ﴿١٢٧﴾

**﴾127﴿ അവർക്ക് അവരുടെ റബ്ബിന്റെ അടുക്കൽ സമാധാനത്തിന്റെ [ശാന്തി]യുടെ ഭവനമുണ്ടായിരിക്കും; അവൻ, അവരുടെ കൈകാര്യകർത്താവും (അഥവാ രക്ഷാധികാരിയും) ആകുന്നു; (അതെ) അവർ പ്രവർത്തിച്ചുകൊണ്ടിരുന്നത് നിമിത്തം.**

---

﴾126﴿ وَهَذَا ഇതാ, ഇത് صِرَاطُ പാത, പാതയാണ് رَبِّكَ നിന്റെ റബ്ബിന്റെ مُسْتَقِيمًا നേർക്ക്നേരെയുള്ള (ചൊവ്വായ) നിലയിൽ قَدْفَصَّلْنَا നാം വിശദീകരിച്ചിട്ടുണ്ട് الآيَاتِ ആയത്ത് (ദൃഷ്ടാന്തം-ലക്ഷ്യം)കളെ لِقَوْمٍ ഒരു ജനതക്ക്, ജനങ്ങൾക്കുവേണ്ടി يَذَّكَّرُونَ അവർ ഉറ്റാലോചിക്കും ﴾127﴿ لَهُمْ അവർക്കുണ്ട്, ഉണ്ടായിരിക്കും دَارُالسَّلَامِ സമാധാനത്തിന്റെ (ശാന്തിയുടെ) ഭവനം عِنْدَرَبِّهِمْ അവരുടെ റബ്ബിന്റെ അടുക്കൽ وَهُوَ അവൻ, അവനാകട്ടെ وَلِيُّهُمْ അവരുടെ കൈകാര്യക്കാരനാകുന്നു, രക്ഷാധികാരിയാണ് بِمَا كَانُوا അവരായിരുന്നത് നിമിത്തം يَعْمَلُونَ അവർ പ്രവർത്തിക്കും

---

നിന്റെ റബ്ബിന്റെ പാത (صِرَاطُ رَبِّكَ)കൊണ്ട് വിവക്ഷ ക്വുർആൻ മുഖേന അല്ലാഹു കാണിച്ചുതന്ന മത മാർഗമാണെന്ന് 153-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നിന്ന് മനസ്സിലാക്കാം. دَارُالسَّلَامِ(സമാധാനത്തിന്റെ -അഥവാ ശാന്തിയുടെ- ഭവനം) എന്ന് പറഞ്ഞത് സ്വർഗത്തെ ഉദ്ദേശിച്ചാകുന്നു. ഉറ്റാലോചിക്കാത്തവർക്ക് തെളിവുകൾ വിവരിക്കുന്നതുകൊണ്ട് ഫലമില്ലല്ലോ, അതുകൊണ്ടാണ് 'ഉറ്റാലോചിക്കുന്ന ജനങ്ങൾക്ക് വേണ്ടി വിവരിക്കുന്നു'വെന്ന് പറഞ്ഞത്.

وَيَوْمَ يَحْشُرُهُمْ جَمِيعًا

**﴾128﴿ അവരെ മുഴുവനും അവൻ [റബ്ബ്] ഒരുമിച്ചുകൂട്ടുന്ന ദിവസം!**

يَـٰمَعْشَرَ ٱلْجِنِّ قَدِ ٱسْتَكْثَرْتُم مِّنَ ٱلْإِنسِ ۖ

(അന്ന് അല്ലാഹു പറയും:) 'ജിന്നിന്റെ സമൂഹമേ! തീർച്ചയായും നിങ്ങൾ മനുഷ്യരിൽ നിന്ന് (ആളുകളെ) അധികരി(ച്ചു പിഴ)പ്പിച്ചിരിക്കുന്നു'.

وَقَالَ أَوْلِيَآؤُهُم مِّنَ ٱلْإِنسِ رَبَّنَا ٱسْتَمْتَعَ بَعْضُنَا بِبَعْضٍ وَبَلَغْنَآ أَجَلَنَا ٱلَّذِىٓ أَجَّلْتَ لَنَا ۚ

മനുഷ്യരിൽ നിന്നുള്ള അവരുടെ (ബന്ധു) മിത്രങ്ങൾ പറയും: 'ഞങ്ങളുടെ റബ്ബേ, ഞങ്ങളിൽ ചിലർ ചിലരെ ഉപയോഗപ്പെടുത്തി; നീ ഞങ്ങൾക്ക് നിശ്ചയിച്ചുവെച്ച അവധി ഞങ്ങൾ പ്രാപിക്കുകയും ചെയ്തു'.

قَالَ ٱلنَّارُ مَثْوَىٰكُمْ خَـٰلِدِينَ فِيهَآ إِلَّا مَا شَآءَ ٱللَّهُ ۗ إِنَّ رَبَّكَ حَكِيمٌ عَلِيمٌ ﴿١٢٨﴾

അവൻ പറയും: 'നരകം നിങ്ങളുടെ പാർപ്പിടമാകുന്നു; അതിൽ (നിങ്ങൾ) നിത്യവാസികളായിക്കൊണ്ട് -അല്ലാഹു ഉദ്ദേശിച്ചതൊഴികെ'. നിശ്ചയമായും നിന്റെ റബ്ബ് അഗാധജ്ഞനും, സർവ്വജ്ഞനുമാകുന്നു.

---

﴾128﴿ وَيَوْمَ يَحْشُرُهُمْ അവൻ അവരെ ഒരുമിച്ചു കൂട്ടുന്ന ദിവസം جَمِيعًا മുഴുവനും, എല്ലാവരെയും يَامَعْشَرَ സമൂഹമേ الْجِنِّ ജിന്നിന്റെ قَدِ اسْتَكْثَرْتُمْ നിങ്ങൾ അധികരിപ്പിച്ചിട്ടുണ്ട്, തീർച്ചയായും പെരുപ്പിച്ചു مِنَ الإِنْسِ മനുഷ്യരിൽ നിന്ന് وَقَالَ പറയും أَوْلِيَاؤُهُمْ അവരുടെ മിത്രങ്ങൾ (ആൾക്കാർ) مِنَ الإِنْسِ മനുഷ്യരിൽനിന്നുള്ള رَبَّنَا ഞങ്ങളുടെ റബ്ബേ اسْتَمْتَعَ ഉപയോഗപ്പെടുത്തി, ഉപയോഗമെടുത്തു بَعْضُنَا ഞങ്ങളിൽ ചിലർ بِبَعْضٍ ചിലരെ, ചിലരെക്കൊണ്ട് وَبَلَغْنَا ഞങ്ങൾ പ്രാപിക്കുകയും ചെയ്തു أَجَلَنَا ഞങ്ങളുടെ അവധി الَّذِي أَجَّلْتَ നീ അവധിവെച്ച (നിശ്ചയിച്ച) لَنَا ഞങ്ങൾക്ക് قَالَ അവൻ പറയും النَّارُ നരകം مَثْوَاكُمْ നിങ്ങളുടെ പാർപ്പിട(വാസസ്ഥല)മാണ് خَالِدِينَ സ്ഥിരവാസികളായിക്കൊണ്ട് فِيهَا അതിൽ إِلا مَاشَاءَ ഉദ്ദേശിച്ചതൊഴികെ اللَّهُ അല്ലാഹു إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് حَكِيمٌ അഗാധജ്ഞനാണ്, യുക്തിമാനാകുന്നു عَلِيمٌ സർവ്വജ്ഞനാണ്.

---

സൃഷ്ടികളെയെല്ലാം 'മഹ്ശറി'ൽ ഒരുമിച്ചു കൂട്ടിയശേഷം, ദുർമാർഗത്തിൽ പരസ്പരം മിത്രബന്ധം പുലർത്തിപ്പോന്ന ജിന്നുകളെയും മനുഷ്യരെയും ആക്ഷേപിച്ചു അല്ലാഹു പറയുന്ന ചില വാക്കുകളും അവരുടെ മറുപടിയും അല്ലാഹു ഉദ്ധരിക്കുകയാണ്. മനുഷ്യരിൽ നിന്ന് വളരെ അധികം ആളുകളെ നിങ്ങളുടെ ദുരുപദേശങ്ങൾക്ക് വിധേയരാക്കി നിങ്ങൾ വഴിപിഴപ്പിച്ചുവല്ലോ എന്ന് അല്ലാഹു ജിന്നുകളോട് പറയുന്നു. അവരുടെ സഹകാരികളും അനുയായികളുമായി വർത്തിച്ചിരുന്ന മനുഷ്യരെ ഇതു വിഭ്രാ

ന്തിയിലാക്കുമല്ലോ. അവർ ദയനീയ സ്വരത്തിൽ കുറ്റം സമ്മതിച്ചുകൊണ്ട് മറുപടി പറയും: റബ്ബേ, ഞങ്ങൾ അന്യോന്യം ഉപയോഗപ്പെടുത്തിയത് ശരിയാണ്. അങ്ങനെ, നീ ഞങ്ങൾക്ക് നിശ്ചയിച്ചിരുന്ന ആയുഷ്ക്കാലം ഞങ്ങൾ കഴിച്ചുകൂട്ടി ഇതാ ഇവിടെ എത്തിച്ചേർന്നിരിക്കുന്നു. അഥവാ ഞങ്ങൾ ഇരുകൂട്ടരും അബദ്ധം പ്രവർത്തിച്ചുപോയി, ഞങ്ങൾക്ക് പൊറുത്തു തരണേ എന്ന് താൽപര്യം. ശരി, എനി, നിങ്ങൾ ഇരുകൂട്ടർക്കും താമസിക്കുവാനുള്ള പാർപ്പിടം നരകമാണ്.... ഇതായിരിക്കും അല്ലാഹുവിന്റെ മറുപടി.

ജിന്നു വർഗക്കാരായ പിശാചുക്കൾ മനുഷ്യഹൃദയങ്ങളിൽ ദുർമന്ത്രവും, ദുഷ്പ്രേരണയും നടത്തുമെന്നും, ദുർമാർഗങ്ങളും ദുർന്നടപ്പുകളും അവർക്ക് അലങ്കാരമാക്കി കാണിച്ചുകൊണ്ടിരിക്കുമെന്നും, മനുഷ്യരെ വഴിതെറ്റിക്കൽ പിശാചിന്റെ സ്ഥിരം ജോലിയാണെന്നും അല്ലാഹു ആവർത്തിച്ചാവർത്തിച്ചറിയിക്കാറുള്ളതാണല്ലോ. മനുഷ്യരാകട്ടെ, അവരുടെ ദുരുപദേശങ്ങൾക്കും ഇംഗിതങ്ങൾക്കും വഴങ്ങിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. അവരിൽ അദൃശ്യശക്തികളും, ദിവ്യത്വവും കൽപിച്ചുകൊണ്ട് അവരെ അനുസരിക്കുകയും, ആരാധിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. ഇതൊക്കെയാണ് ഞങ്ങൾ അന്യോന്യം ഉപയോഗപ്പെടുത്തി എന്ന് പറഞ്ഞതിന്റെ സാരം.

അവിശ്വാസികളുടെ നരകജീവിതം ശാശ്വതമായിരിക്കുമെന്ന് (4:169; 33:65 മുതലായ) ക്വുർആൻ വചനങ്ങളിൽ നിന്നും, പല നബി വചനങ്ങളിൽ നിന്നും, അറിയപ്പെട്ടതാണ്. അതുകൊണ്ട് അവരുടെ നരകവാസത്തെപറ്റി خَالِدِينَ فِيهَا إِلَّا مَا شَاءَ اللَّهُ (അവരതിൽ ശാശ്വതരായിരിക്കും- അല്ലാഹു ഉദ്ദേശിച്ചതൊഴികെ) എന്ന വാക്കിൽ ഒഴിവാക്കപെട്ട കാലത്തെപറ്റി ക്വുർആൻ വ്യാഖ്യാതാക്കൾ ഒന്നിലധികം പ്രകാരത്തിൽ പ്രസ്താവിച്ചു കാണാം. ക്വബ്റുകളിൽ നിന്ന് എഴുന്നേൽപിക്കപ്പെട്ടത് മുതൽ വിചാരണ കഴിഞ്ഞു നരകത്തിൽ പ്രവേശിക്കുന്നതുവരെയുള്ള കാലമാണ് ഒഴിവാക്കപ്പെട്ടിരിക്കുന്നത് എന്നത്രെ ഇബ്നു ജരീർ (റ) മുതലായ പലരും പറയുന്നത്. വേറെയും അഭിപ്രായങ്ങളുണ്ട്. കൂടുതൽ വിവരം സൂറ: ഹൂദ് 107, 108 വചനങ്ങളുടെ വ്യാഖ്യാനത്തിൽ വിവരിക്കാം. ان شاء الله. അല്ലാഹു തുടർന്ന് പറയുന്നു:-

وَكَذَٰلِكَ نُوَلِّي بَعْضَ ٱلظَّٰلِمِينَ بَعْضًا بِمَا كَانُوا۟ يَكْسِبُونَ ﴿١٢٩﴾

**﴾129﴿ അപ്രകാരം, അക്രമികൾ സമ്പാദിക്കുന്ന [പ്രവർത്തിക്കുന്ന]ത് നിമിത്തം അവരിൽ ചിലർക്ക് ചിലരോട് നാം മൈത്രിയുണ്ടാക്കുന്നു.**

---

﴾129﴿ وَكَذَٰلِكَ അതുപോലെ نُوَلِّي നാം മൈത്രി (മിത്രബന്ധം) ഉണ്ടാക്കുന്നു بَعْضَ الظَّالِمِينَ അക്രമികളിൽ ചിലർക്ക് بَعْضًا ചിലരോട് بِمَا كَانُوا അവരായിരുന്നത് നിമിത്തം يَكْسِبُونَ അവർ സമ്പാദിക്കും (ചെയ്തുകൂട്ടുക).

---

സത്യവിശ്വാസികൾ പരസ്പരം ബന്ധുമിത്രങ്ങളാണ് (9:71); യഹൂദികളും ക്രിസ്ത്യാനികളും പരസ്പരം ബന്ധുമിത്രങ്ങളാണ് (5:51); മുഹാജിറുകളും അൻസ്വാ

രികളും പരസ്പരം ബന്ധുമിത്രങ്ങളാണ് (8:72); അവിശ്വാസികൾ പരസ്പരം ബന്ധു മിത്രങ്ങളാണ് (8:73); അക്രമികൾ പരസ്പരം ബന്ധുമിത്രങ്ങളാണ് (45:19) എന്നൊക്കെ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. അതുപോലെ, തോന്നിയവാസത്തിലും ദുർമാർഗ ത്തിലും പരസ്പരം ഉപയോഗപ്പെടുത്തിക്കൊണ്ടിരുന്ന ആ ജിന്നുകളെയും മനുഷ്യരെയും കുറിച്ച് അവരും ബന്ധുമിത്രങ്ങളാണെന്നും, ശിക്ഷയിൽ പങ്കാളികളാണെന്നും കഴിഞ്ഞ വചനത്തിലും പ്രസ്താവിച്ചു. അങ്ങനെ, ഇഹത്തിലെന്നപോലെ പരത്തിലും, പ്രവർത്ത നത്തിലെന്നപോലെ ശിക്ഷയിലുമെല്ലാം അവർ പരസ്പരം മിത്രങ്ങളാണെന്ന് സാരം.

## വിഭാഗം -16

يَـٰمَعۡشَرَ ٱلۡجِنِّ وَٱلۡإِنسِ أَلَمۡ يَأۡتِكُمۡ رُسُلٞ مِّنكُمۡ يَقُصُّونَ عَلَيۡكُمۡ ءَايَـٰتِي وَيُنذِرُونَكُمۡ لِقَآءَ يَوۡمِكُمۡ هَـٰذَاۚ

﴿130﴾ **'ജിന്നുകളുടെയും മനുഷ്യരുടെയും സമൂഹമേ, നിങ്ങൾക്ക് നിങ്ങളിൽപെട്ട ദൂതന്മാർ വന്നില്ലേ? നിങ്ങൾക്ക് എന്റെ 'ആയത്തു' [ലക്ഷ്യം]കൾ വിവരിച്ചു കൊണ്ടും, നിങ്ങളുടെ (ഇന്നത്തെ) ഈ ദിവസ വുമായി കണ്ടുമുട്ടുന്നതിനെക്കുറിച്ച് നിങ്ങൾക്ക് മുന്നറിയിപ്പ് നൽകി ക്കൊണ്ടും' (എന്ന് അവരോട് പറയ പെടും).**

قَالُواْ شَهِدۡنَا عَلَىٰٓ أَنفُسِنَاۖ وَغَرَّتۡهُمُ ٱلۡحَيَوٰةُ ٱلدُّنۡيَا وَشَهِدُواْ عَلَىٰٓ أَنفُسِهِمۡ أَنَّهُمۡ كَانُواْ كَـٰفِرِينَ ﴿١٣٠﴾

**അവർ പറയും: 'ഞങ്ങൾ ഞങ്ങളുടെ സ്വന്തങ്ങൾക്കെതിരെ (ഇതാ) സാക്ഷ്യം വഹിച്ചിരിക്കുന്നു'. ഐഹിക ജീവിതം അവരെ വഞ്ചിച്ചി രിക്കുകയാണ്. തങ്ങൾ അവിശ്വാസി കളായിരുന്നുവെന്ന് അവർ അവരുടെ സ്വന്തങ്ങൾക്കെതിരെ സാക്ഷ്യപ്പെടു ത്തുകയും ചെയ്തു.**

---

﴿130﴾ يَامَعْشَرَ സമൂഹമേ, കൂട്ടമേ الْجِنِّ وَالإِنْسِ ജിന്നിന്റെയും മനുഷ്യന്റെയും أَلَمْ يَأْتِكُمْ നിങ്ങൾക്ക് വന്നില്ലേ رُسُلٌ റസൂലുകൾ, ദൂതന്മാർ مِنْكُمْ നിങ്ങളിൽ നിന്ന്, നിങ്ങളിൽപെട്ട يَقُصُّونَ അവർ വിവരിച്ചുകൊണ്ട് عَلَيْكُمْ നിങ്ങൾക്ക് آيَاتِي എന്റെ ആയത്തുകളെ وَيُنْذِرُونَكُمْ നിങ്ങളെ അവർ താക്കീത് നൽകിക്കൊണ്ടും, മുന്നറി യിച്ചുകൊണ്ടും لِقَاءَ കണ്ടുമുട്ടുന്നതിനെ يَوْمِكُمْ هَذَا നിങ്ങളുടെ ഈ ദിവസത്തെ قَالُوا അവർ പറയും شَهِدْنَا ഞങ്ങൾ സാക്ഷ്യം വഹിച്ചു عَلَى أَنْفُسِنَا ഞങ്ങളുടെ സ്വന്ത ങ്ങളുടെ മേൽ (ഞങ്ങൾക്കുതന്നെ എതിരായി) وَغَرَّتْهُمُ അവരെ വഞ്ചിക്കുകയും ചെയ്തി

രിക്കുന്നു اَلْحَيَاةُ الدُّنْيَا ഐഹിക ജീവിതം وَشَهِدُوا അവർ സാക്ഷ്യം വഹിക്കുക, (പറയുക)യും ചെയ്തു أَنَّهُمْ كَانُوا അവരുടെ സ്വന്തങ്ങൾക്കെതിരിൽ عَلَىٰٓ أَنفُسِهِمْ അവരായിരുന്നുവെന്ന് كَافِرِينَ അവിശ്വാസികൾ

---

കഴിഞ്ഞവചനങ്ങളിൽ പ്രസ്താവിച്ചതിന്റെ തുടർച്ച തന്നെയാണ് ഈ വചനവും. ആവശ്യമായത്ര തെളിവുകളും താക്കീതുകളും നൽകിക്കൊണ്ട് നിങ്ങൾക്ക് നേർമാർഗം വിവരിച്ചു തരുമാറ് നിങ്ങളിൽ ഞാൻ റസൂലുകളെ അയച്ചിരുന്നുവല്ലോ, പിന്നെ നിങ്ങൾ എന്തിന് ദുർമാർഗം സ്വീകരിച്ചു? എന്ന് ജിന്നുകളെയും മനുഷ്യരെയും അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു ചോദിക്കും. അതൊക്കെ ശരിയാണ്. പക്ഷേ, അതൊന്നും ഞങ്ങൾ ചെവികൊള്ളാതെ പിഴച്ചുപോകയാണുണ്ടായത് എന്ന് അവർ ഏറ്റുപറയും. അങ്ങനെ അവർക്ക് തന്നെ എതിരായി അവർ സ്വയം തെളിവ് നൽകുന്നതാണ്. ഈ ഗതികേടിന് കാരണം ഐഹിക ജീവിതത്തിൽ വഞ്ചിതരായി അവർ പാരത്രിക ജീവിതം മറന്നുകളഞ്ഞതാണ്. ഇപ്പോഴാണവർക്ക് കുറ്റബോധം വരുന്നത്. ആ ബോധംകൊണ്ട് എനി പ്രയോജനമൊന്നുമില്ല എന്നുമാത്രം.

ജിന്നുകളെയും മനുഷ്യരെയും സംബോധന ചെയ്തുകൊണ്ട് 'നിങ്ങളിൽ നിന്നുള്ള ദൂതന്മാർ (റസൂലുകൾ) നിങ്ങൾക്ക് വന്നില്ലേ' (أَلَمْ يَأْتِكُمْ رُسُلٌ مِّنكُمْ) എന്ന് ചോദിച്ചതിൽ നിന്ന് മനുഷ്യരായ റസൂലുകളെപ്പോലെ ജിന്നുകളായ റസൂലുകളും ഉണ്ടായിരുന്നുവെന്നാണ് വരുന്നത്. ളഹ്-ഹാക് (റ)ന്റെ അഭിപ്രായവും അതാണെന്ന് കാണുന്നു. പക്ഷേ, ഭൂരിപക്ഷം പണ്ഡിതന്മാരുടെയും അഭിപ്രായം, പ്രവാചകത്വം സിദ്ധിച്ച ദൈവദൂതന്മാർ എന്ന അർത്ഥത്തിലുള്ള റസൂലുകൾ ജിന്ന് വർഗത്തിൽ ഇല്ല എന്നാകുന്നു. رسل (റുസുൽ) എന്ന വാക്കിന്റെ സാക്ഷാൽ അർത്ഥം 'ദൂതന്മാർ' എന്നാണല്ലോ. മലക്കുകളെപറ്റിയും 'റസൂൽ' എന്ന വാക്ക് ഖുർആൻ (35:1 ലും മറ്റും) ഉപയോഗിച്ചിരിക്കുന്നു. കൂടാതെ, ജിന്നുകളിലും മതോപദേശം നൽകുന്നവരും താക്കീത് നൽകുന്നവരും ഉണ്ടായിരുന്നതായും ഖുർആനിൽ നിന്ന് വ്യക്തമാകുന്നുണ്ട് (46:29-32). ഇങ്ങിനെയുള്ള ഏതെങ്കിലും ഒരർത്ഥത്തിലുള്ളവരായിരിക്കും ജിന്നുകളിലെ റസൂലുകൾ (ദൂതന്മാർ)കൊണ്ടുദ്ദേശ്യമെന്ന് മനസ്സിലാക്കാം. അല്ലെങ്കിൽ, രണ്ട് സമൂഹത്തെയും ഒന്നിച്ചു സംബോധന ചെയ്തുകൊണ്ടുള്ള സംഭാഷണത്തിൽ, രണ്ടിലൊരു സമൂഹത്തിലെ -അഥവാ മനുഷ്യരിലെ- റസൂലുകളെയും ആ റസൂലുകൾ മുഖാന്തരം മറ്റേവർക്കും -അഥവാ ജിന്നുകൾക്കും- സത്യം ഗ്രഹിക്കുവാൻ സാധിച്ചിരുന്നതിനെയും ഉദ്ദേശിച്ചു അങ്ങിനെ പറഞ്ഞതായിരിക്കുവാനും സാധ്യതയുണ്ട് എന്നൊക്കെയാണ് ഖുർആൻ വ്യാഖ്യാതാക്കളുടെ വ്യാഖ്യാനം. (ജിന്നും ശൈത്വാനും സംബന്ധിച്ച് സൂറത്ത് അസ്സ്വാഫ്ഫാത്തിന് ശേഷം കൊടുത്തിട്ടുള്ള വ്യാഖ്യനക്കുറിപ്പിൽ കുറേകൂടി വിശദീകരണം കാണാവുന്നതാണ്).

ذَٰلِكَ أَن لَّمْ يَكُن رَّبُّكَ مُهْلِكَ ٱلْقُرَىٰ بِظُلْمٍ وَأَهْلُهَا غَٰفِلُونَ ﴿١٣١﴾

**﴾131﴿ അത്, വല്ല അക്രമവും നിമിത്തം നിന്റെ റബ്ബ് രാജ്യങ്ങളെ നശിപ്പിക്കുന്നവനല്ലെന്നുള്ളതിനാലാകുന്നു; അവയിലെ ആൾക്കാർ (വിവരമില്ലാതെ) അശ്രദ്ധരായിരിക്കെ.**

﴾131﴿ ذَٰلِكَ അത് أَن لَّمْ يَكُن അല്ലാത്ത (ആയിരിക്കാത്ത)തിനാലാണ് رَّبُّكَ നിന്റെ റബ്ബ് مُهْلِكَ നശിപ്പിക്കുന്നവൻ الْقُرَىٰ രാജ്യങ്ങളെ بِظُلْمٍ വല്ല അക്രമംകൊണ്ടും, അനീതിയായിട്ട് وَأَهْلُهَا അതിലെ ആൾക്കാർ (ആയിരിക്കെ) غَافِلُونَ അശ്രദ്ധർ (ബോധമില്ലാത്തവർ)

---

ഓരോ രാജ്യക്കാർക്കും സത്യാസത്യം വിവരിച്ചുകൊടുക്കാതെയും, അവർക്ക് അതിനെപറ്റി മനസ്സിലാക്കുവാൻ അവസരം നൽകാതെയും അവരുടെ അക്രമങ്ങൾ നിമിത്തം അവരെ ഒരിക്കലും അല്ലാഹു നശിപ്പിക്കുകയില്ല, അങ്ങിനെ നശിപ്പിക്കുന്ന പക്ഷം അത് അനീതിയാണല്ലോ. അനീതി അല്ലാഹു ചെയ്കയില്ല തന്നെ. അതുകൊണ്ടാണ് റസൂലുകളെ അയച്ചു എല്ലാവർക്കും ഉപദേശവും താക്കീതും നൽകിക്കൊണ്ടിരിക്കുന്നത് എന്ന് സാരം.

وَلِكُلٍّ دَرَجَٰتٌ مِّمَّا عَمِلُوا۟ ۚ وَمَا رَبُّكَ بِغَٰفِلٍ عَمَّا يَعْمَلُونَ ﴿١٣٢﴾

**﴾132﴿ എല്ലാവർക്കുമുണ്ടായിരിക്കും അവ(രവ)ർ പ്രവർത്തിച്ചത് മൂലം ചില പദവികൾ. അവർ പ്രവർത്തിച്ചുവരുന്നതിനെപറ്റി നിന്റെ രക്ഷിതാവ് അശ്രദ്ധനേ അല്ല.**

وَرَبُّكَ ٱلْغَنِىُّ ذُو ٱلرَّحْمَةِ ۚ

**﴾133﴿ നിന്റെ റബ്ബ് (പരാശ്രയമില്ലാത്ത) ധന്യനും, കാരുണ്യശാലിയുമായുള്ളവനത്രെ.**

إِن يَشَأْ يُذْهِبْكُمْ وَيَسْتَخْلِفْ مِنۢ بَعْدِكُم مَّا يَشَآءُ كَمَآ أَنشَأَكُم مِّن ذُرِّيَّةِ قَوْمٍ ءَاخَرِينَ ﴿١٣٣﴾

**അവൻ ഉദ്ദേശിക്കുന്ന പക്ഷം, നിങ്ങളെ അവൻ പോക്കി (നശിപ്പിച്ചു) കളയുകയും, നിങ്ങളുടെ ശേഷം അവൻ ഉദ്ദേശിക്കുന്നതിനെ അവൻ പിന്നാലെ കൊണ്ടുവരുകയും ചെയ്യും; (അതെ) മറ്റൊരു ജനതയുടെ സന്തതികളിൽ നിന്നായി നിങ്ങളെ അവൻ ഉണ്ടാക്കിയതുപോലെ.**

إِنَّ مَا تُوعَدُونَ لَءَاتٍ ۖ وَمَآ أَنتُم بِمُعْجِزِينَ ﴿١٣٤﴾

**﴾134﴿ നിശ്ചയമായും, നിങ്ങളോട് വാഗ്ദത്തം ചെയ്യപ്പെടുന്ന കാര്യം വരുന്നതുതന്നെയാണ്. നിങ്ങൾ (അവനെ) അസാധ്യമാക്കു[പരാജയപ്പെടുത്തു]ന്നവരല്ല താനും.**

---

﴾132﴿ وَلِكُلٍّ എല്ലാവർക്കുമുണ്ട് دَرَجَاتٌ ചിലപദവികൾ مِّمَّا عَمِلُوا അവർ പ്രവർത്തിച്ചതുമൂലം, പ്രവർത്തിച്ചത് സംബന്ധിച്ച് وَمَا رَبُّكَ നിന്റെ റബ്ബ് അല്ല بِغَافِلٍ അശ്രദ്ധനേ

عَمَّا يَعۡمَلُونَ അവർ പ്രവർത്തിക്കുന്നതിനെപറ്റി ﴾133﴿ وَرَبُّكَ നിന്റെ റബ്ബ് الۡغَنِيُّ ധന്യനത്രെ ذُوالرَّحۡمَةِ കാരുണ്യശാലി, കരുണയുള്ളവനായ إِنۡ يَشَأۡ അവൻ ഉദ്ദേശിക്കുന്ന പക്ഷം يُذۡهِبۡكُمۡ നിങ്ങളെ അവൻ പോക്കി (നശിപ്പിച്ചു)കളയും وَيَسۡتَخۡلِفۡ അവൻ പിന്നാലെ കൊണ്ടുവരുകയും ചെയ്യും, പകരവുമാക്കും مِنۢ بَعۡدِكُمۡ നിങ്ങളുടെ ശേഷം مَا يَشَآءُ അവൻ ഉദ്ദേശിക്കുന്നത് كَمَآ أَنشَأَكُم അവൻ നിങ്ങളെ ഉണ്ടാക്കിയതുപോലെ مِن ذُرِّيَّةِ സന്തതികളിൽനിന്ന് قَوۡمٍ ജനതയുടെ ءَاخَرِينَ വേറെ ﴾134﴿ إِنَّ مَا تُوعَدُونَ നിശ്ചയമായും നിങ്ങളോട് വാഗ്ദത്തം ചെയ്യപ്പെടുന്നത് لَأٓتٍ വരുന്നത്തന്നെ وَمَآ أَنتُم നിങ്ങളല്ലതാനും بِمُعۡجِزِينَ അസാധ്യമാക്കുന്ന (പരാജയപ്പെടുത്തുന്ന)വർ.

---

ഓരോരുത്തരുടെയും കർമങ്ങൾക്കനുസരിച്ച് -നല്ലതോ ചീത്തയോ ആയ- സ്ഥാന പദവികൾ ലഭിക്കുന്നതാണ്. ഓരോരുത്തരുടെയും കർമങ്ങളെക്കുറിച്ച് അല്ലാഹു അറിഞ്ഞും, വീക്ഷിച്ചും കൊണ്ടിരിക്കുന്നുണ്ട്. അവന്ന് ഒരു കാര്യത്തിലും ആരുടെയും ആശ്രയം വേണ്ടതില്ല. നിങ്ങൾ സൽകർമങ്ങൾ ചെയ്യുന്നില്ലെന്നുവെച്ച് അവന്ന് ഒരു ദോഷവും ബാധിക്കുവാനില്ല. അതേ സമയത്ത് അവൻ വളരെ കാരുണ്യശീലനുമാകുന്നു. അതുകൊണ്ടാണ് നിങ്ങളുടെമേൽ പെട്ടെന്നുള്ള നടപടിയൊന്നും അവൻ എടുക്കാതിരിക്കുന്നത്. വേണമെങ്കിൽ നിങ്ങളെ ഈ ഭൂമുഖത്തുനിന്ന് തുടച്ചു നീക്കി മറ്റൊരു കൂട്ടരെ തൽസ്ഥാനത്ത് കൊണ്ടുവരുവാനും അവന്ന് കഴിയും. മുൻകഴിഞ്ഞുപോയ ജനങ്ങളുടെശേഷം, അവരുടെ പിൻതലമുറകളായിട്ടാണല്ലോ നിങ്ങളെ അവൻ രംഗത്തുകൊണ്ടുവരുന്നത്. പക്ഷേ, അവന്റെ കാരുണ്യം നിമിത്തം അവനതു ചെയ്യാതിരിക്കുകയാണ്. പരലോകം, ന്യായവിചാരണ, രക്ഷാശിക്ഷകൾ ആദിയായി പ്രവാചകന്മാർ മുഖേന നിങ്ങളോട് വാഗ്ദത്തം ചെയ്യപ്പെടുന്ന കാര്യങ്ങളെല്ലാം സംഭവിക്കുക തന്നെ ചെയ്യും. അതിൽ സംശയിക്കേണ്ടതില്ല. അതൊക്കെ സംഭവിക്കുമ്പോൾ നിങ്ങൾക്ക് അല്ലാഹുവിനെ പരാജയപ്പെടുത്തി രക്ഷപ്പെടാമെന്ന ധാരണ നിങ്ങൾക്കുണ്ടെങ്കിൽ അതങ്ങു വിട്ടേക്കുക.

قُلۡ يَٰقَوۡمِ ٱعۡمَلُواْ عَلَىٰ مَكَانَتِكُمۡ إِنِّي عَامِلٞۖ فَسَوۡفَ تَعۡلَمُونَ مَن تَكُونُ لَهُۥ عَٰقِبَةُ ٱلدَّارِۚ إِنَّهُۥ لَا يُفۡلِحُ ٱلظَّٰلِمُونَ ﴿١٣٥﴾

**﴾135﴿ (നബിയേ) പറയുക: 'എന്റെ ജനങ്ങളേ, നിങ്ങൾ നിങ്ങളുടെ സ്ഥാന പ്രകാരം [നിലപാടനുസരിച്ചു] പ്രവർത്തിച്ചു കൊള്ളുവിൻ. നിശ്ചയമായും ഞാൻ (എന്റെ സ്ഥാനമനുസരിച്ച്) പ്രവർത്തിക്കുന്നവനാകുന്നു. എന്നാൽ, പിറകെ നിങ്ങൾക്കറിയാറാകും, ആർക്കാണ് (ഈ ഐഹിക) ഭവനത്തിന്റെ (ശുഭ) പര്യവസാനം ആയിരിക്കുകയെന്ന്. നിശ്ചയമായും കാര്യം; അക്രമികൾ വിജയിക്കുകയില്ല'.**

﴾135﴿ قُلْ നീ പറയുക يَاقَوْمِ എന്റെ ജനങ്ങളേ اعْمَلُوا നിങ്ങൾ പ്രവർത്തിക്കുവിൻ عَلَىٰ مَكَانَتِكُمْ നിങ്ങളുടെ സ്ഥാനപ്രകാരം (നിലപാടനുസരിച്ച്) إِنِّي നിശ്ചയമായും ഞാൻ عَامِلٌ പ്രവർത്തിക്കുന്നവനാണ് فَسَوْفَ എന്നാൽ (അപ്പോൾ), പിറകെ (വഴിയെ) تَعْلَمُونَ നിങ്ങളറിയും, നിങ്ങൾക്കറിയാം مَنْ ആരാണ് تَكُونُ لَهُ അവന്നായിരിക്കുക, ഉണ്ടാകുക عَاقِبَةُ അന്ത്യം, പര്യവസാനം, അവസാനഫലം الدَّارِ (ഈ) ഭവനത്തിന്റെ വീടിന്റെ إِنَّهُ നിശ്ചയമായും അത് (കാര്യം) لَا يُفْلِحُ വിജയിക്കുകയില്ല الظَّالِمُونَ അക്രമികൾ

---

ഈ വചനത്തിന്റെ സാരം രണ്ടു പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെടാവുന്നതാണ്;

(1) നിങ്ങൾ നിങ്ങളുടെ യഥാർത്ഥ സ്ഥിതിഗതികൾ മനസ്സിലാക്കി കഴിവതും നല്ല നിലയിൽ വർത്തിച്ചു പോരണം. ഞാനും എന്റെ സ്ഥിതിക്കനുസരിച്ചു വർത്തിച്ചുവരുന്നു. അപ്പോൾ, ഈ ജീവിതത്തിൽ നിന്ന് സമ്പാദിച്ചതിന്റെ ഗുണഫലം വഴിയെ അനുഭവത്തിൽ വരും, അക്രമം പ്രവർത്തിക്കുന്നവർക്ക് വിജയം ലഭിക്കുവാനില്ല. സൽകർമങ്ങൾക്കേ വിജയം ലഭിക്കൂ.

(2) നിങ്ങൾ നിങ്ങളുടെ നിലപാടും ഹിതവും അനുസരിച്ചു പ്രവർത്തിച്ചുകൊള്ളുക. ഞാനത് മുടക്കുന്നില്ല. എന്റെ ഹിതവും നിലപാടും അനുസരിച്ചു ഞാനും പ്രവർത്തിച്ചുകൊള്ളാം. അതിന്റെ ഫലം ഭാവിയിൽ നിങ്ങൾക്കറിയുമാറാകും. അക്രമികൾക്ക് രക്ഷയില്ലെന്ന് നിങ്ങളോർക്കണം. ആദ്യത്തെ വ്യാഖ്യാനം ഒരു സദുപദേശമെന്ന നിലക്കും, രണ്ടാമത്തേത് ഒരു താക്കീത് എന്ന നിലക്കുമുള്ളതായിരിക്കും. ഇതാണ് വ്യത്യാസം.

وَجَعَلُوا۟ لِلَّهِ مِمَّا ذَرَأَ مِنَ ٱلْحَرْثِ وَٱلْأَنْعَـٰمِ نَصِيبًا فَقَالُوا۟ هَـٰذَا لِلَّهِ بِزَعْمِهِمْ وَهَـٰذَا لِشُرَكَآئِنَا ۖ

**﴾136﴿ വിളയായും, കാലികളായും അല്ലാഹു സൃഷ്ടിച്ചുണ്ടാക്കിയതിൽ നിന്ന് ഒരു ഓഹരി അവർ അവന് ആക്കിവെച്ചിരിക്കുന്നു. എന്നിട്ട് അവർ പറയുകയാണ്: 'ഇത് അല്ലാഹുവിനുള്ളതാണ് -(അതെ) അവരുടെ ജൽപനമനുസരിച്ച്, ഇത് ഞങ്ങളുടെ 'പങ്കാളികൾ'ക്കു [ദൈവങ്ങൾക്കു]ള്ളതുമാണ്'.**

فَمَا كَانَ لِشُرَكَآئِهِمْ فَلَا يَصِلُ إِلَى ٱللَّهِ ۖ وَمَا كَانَ لِلَّهِ فَهُوَ يَصِلُ إِلَىٰ شُرَكَآئِهِمْ ۗ سَآءَ مَا يَحْكُمُونَ ﴿١٣٦﴾

**എന്നാൽ, അവരുടെ 'പങ്കാളികൾ'ക്കുള്ളത് അല്ലാഹുവിലേക്ക് ചേരുകയില്ല; അല്ലാഹുവിനുള്ളതാകട്ടെ, അതവരുടെ 'പങ്കാളികളി'ലേക്ക് ചേരുകയും ചെയ്യും.**

**അവർ വിധി കൽപിക്കുന്നത് വളരെ ചീത്ത!**

﴾136﴿ وَجَعَلُوا അവർ ആക്കി(വെച്ചു), ഏർപെടുത്തി لِلَّهِ അല്ലാഹുവിന്ന് مِمَّا ذَرَأَ അവൻ സൃഷ്ടിച്ചുണ്ടാക്കിയതിൽ നിന്ന് مِنَ الْحَرْثِ വിള (കൃഷി)യിൽ നിന്ന്, വിളയായിട്ട് وَالأَنْعَامِ കാലികളിലും نَصِيبًا ഒരു പങ്ക്, ഓഹരി فَقَالُوا എന്നിട്ട് അവർ പറഞ്ഞു, പറയുകയാണ് هَٰذَا لِلَّهِ ഇത് അല്ലാഹുവിനാണ് بِزَعْمِهِمْ അവരുടെ ജൽപനമനുസരിച്ച്, ജൽപനത്തിൽ وَهَٰذَا ഇത് لِشُرَكَائِنَا നമ്മുടെ പങ്കാളികൾക്കാണ് فَمَا كَانَ എന്നിട്ട് (എന്നാൽ) ആയിത്തീർന്നത് لِشُرَكَائِهِمْ അവരുടെ പങ്കാളികൾക്ക് فَلَا يَصِلُ അത് (എത്തി)ചേരുകയില്ല إِلَى اللَّهِ അല്ലാഹുവിലേക്ക് وَمَا كَانَ ആയിത്തീർന്നതോ لِلَّهِ അല്ലാഹുവിന് فَهُوَ يَصِلُ അത്ചേരുന്നു, ചേരും إِلَىٰ شُرَكَائِهِمْ അവരുടെ പങ്കാളികളിലേക്ക് سَاءَ വളരെ ചീത്ത, മോശം مَا يَحْكُمُونَ അവർ വിധിക്കുന്നത്.

---

അറബികൾക്കിടയിൽ ചിരകാലമായി നടപ്പിലുണ്ടായിരുന്ന ചില ദുരാചാരങ്ങളെയും, ശിർക്കുപരമായ പ്രവർത്തനങ്ങളെയും കുറിച്ചാണ് ഈ വചനത്തിലും, തുടർന്നുള്ള ഏതാനും വചനങ്ങളിലും പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്. കൃഷിയുൽപന്നങ്ങളുടെയും, ആടുമാടൊട്ടകങ്ങൾ മുതലായവയുടെയും സ്രഷ്ടാവും, നിയന്താവും അല്ലാഹുവാണെന്ന് അവർക്കും അറിയാവുന്നതാണ്. എന്നാലും തങ്ങളുടെ വിഗ്രഹാദി ദൈവങ്ങളുടെ അനുഗ്രഹാശിസ്സുകൊണ്ടാണ് അവയെല്ലാം തങ്ങൾക്ക് ലഭിക്കുന്നതെന്നും, അവയുടെ പ്രീതിയും 'ബർക്കത്തും' ഇല്ലാത്തപക്ഷം തങ്ങൾക്ക് കഷ്ടനഷ്ടങ്ങൾ സംഭവിക്കുമെന്നും ആയിരുന്നു അവരുടെ വിശ്വാസം. ചില മഹാത്മാക്കളെയും നേർച്ചക്കാരെയും സംബന്ധിച്ച് ഇതുപോലുള്ള ചില ധാരണകളും, വിശ്വാസങ്ങളും മുസ്‌ലിം പൊതുജനങ്ങളിലും വേരൂന്നിയിട്ടുള്ളത് ഒരു ദുഃഖസത്യമത്രെ. ചില പുതിയ ന്യായീകരണങ്ങൾ കണ്ടുപിടിച്ചു ആ പഴയ ജാഹിലിയ്യാ സമ്പ്രദായങ്ങളെ ഇസ്‌ലാമീകരിച്ചു മുതലെടുക്കുവാൻ ഒരു വിഭാഗം പണ്ഡിതന്മാരും രംഗത്തുണ്ടെന്നുള്ളതാണ് കൂടുതൽ ശോചനീയം. ആ മുശ്‌രിക്കുകൾ അവരുടെ ദൈവങ്ങൾക്കായി നീക്കിവെക്കുന്ന സ്വത്തുക്കൾ അവസാനം അവരിലുള്ള പുരോഹിത വർഗത്തിലേക്കായിരിക്കും എത്തിച്ചേരുക. ഏറെക്കുറെ അതുപോലെയുള്ള കാര്യലാഭങ്ങൾ തന്നെയാണ് ഇവരെയും അതിനു പ്രേരിപ്പിക്കുന്നത്.

കൃഷിസ്ഥലങ്ങളിലും, തോട്ടങ്ങളിലും ഒരു ഭാഗം അല്ലാഹുവിന്റെയും, മറ്റൊരു ഭാഗം അവരുടെ ദൈവങ്ങളുടെയും പേരിൽ അവർ തിരിച്ചുവെക്കും. അല്ലാഹുവിന്റെ ഓഹരിയിൽനിന്നുള്ള ലഭ്യം സാധുക്കൾക്ക് ധർമമായി നൽകും. ദൈവങ്ങളുടെ ഓഹരിയിൽനിന്നുള്ള വരുമാനം അവയുടെ പേരിലുള്ള നേർച്ച, ബലി, പൂജ മുതലായ വഴിപാടുകൾക്കും ചിലവഴിക്കും. ഇതു ഒടുക്കം ആ ദൈവങ്ങളുടെ ക്ഷേത്ര പൂജാരികൾ തുടങ്ങിയ പുരോഹിത വർഗത്തിനാണ് ലഭിക്കുകയെന്ന് പറയേണ്ടതില്ലല്ലോ. ഇങ്ങിനെ, അല്ലാഹു ഉൽപാദിപ്പിച്ചുകൊടുത്ത ഉൽപന്നങ്ങളെ മുഴുവൻ അവന്റെ മാർഗത്തിൽ ചിലവഴിക്കുകയോ, അവന്റെ അനുഗ്രഹങ്ങളെന്ന നിലക്ക് സ്വന്തം എടുത്തുപയോഗിക്കുകയോ ചെയ്യാതെ, അതിൽ ഒരു ഓഹരി മാത്രം അവന് അവർ നീക്കിവെക്കുന്നു. മാത്രമല്ല, അവന്റെ സമന്മാരും, പങ്കാളികളുമായി അവർ സങ്കൽപിച്ചുണ്ടാക്കിയ കൃത്രിമ ദൈവങ്ങൾക്കും ഒരോഹരി അവർ നിശ്ചയിച്ചുവെക്കുന്നു.

കാര്യം അവിടംകൊണ്ടും അവസാനിക്കുന്നില്ല. ദൈവങ്ങളുടെ ഓഹരിയെപറ്റി അവർ പ്രത്യേകം ശ്രദ്ധിക്കുകയും നന്നായി ശുശ്രൂഷ നടത്തുകയും ചെയ്യും. അല്ലാഹുവിന്റെതിനെപറ്റി അത്രയൊന്നും ശ്രദ്ധ പതിക്കുകയില്ല. കാറ്റ് മുതലായ പല കാരണത്താലും അല്ലാഹുവിന്റെ ഓഹരിയിൽ നിന്ന് ദൈവങ്ങളുടെ ഓഹരിയിലേക്ക് വല്ലതും കൊഴിഞ്ഞു ചാടിപ്പോയാൽ അത് ദൈവങ്ങളുടെതായി കണക്കാക്കും. നേരെമറിച്ചു ദൈവങ്ങളുടെ ഓഹരിയിൽ നിന്ന് അങ്ങോട്ടു വല്ലതും കലർന്നുപോയാൽ ഈ നിയമം ഒട്ടില്ലതാനും. ദൈവങ്ങളുടെ ഭാഗത്തിൽ നിന്നുള്ള വെള്ളത്തെ ആശ്രയിച്ചാണ് അല്ലാഹുവിന്റെ ഓഹരിയിലെ വിള വളർന്നതെങ്കിൽ ആ വിളവും ദൈവങ്ങൾക്കുതന്നെ അവകാശപ്പെടുത്തും. മറിച്ചായാൽ ദൈവങ്ങളുടെ അവകാശത്തിൽ കുറവ് വരുത്തുകയുമില്ല. ക്ഷാമം പോലെയുള്ള നിർബന്ധിതാവസ്ഥകൾ നേരിട്ടാലും അല്ലാഹുവിന്റെ ഓഹരിയിൽ നിന്നല്ലാതെ, ദൈവങ്ങളുടെ ഓഹരിയിൽ നിന്ന് -അവയുടെ കോപശാപങ്ങളെക്കുറിച്ചുള്ള ഭയം നിമിത്തം- അവർ എടുത്തു പറ്റുമായിരുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ എന്തെങ്കിലും കാരണത്തെച്ചൊല്ലി ദൈവങ്ങളുടെ ഓഹരിക്ക് മുതൽകൂട്ട് നൽകുവാനും, അല്ലാഹുവിന്റെ ഓഹരിക്ക് നഷ്ടം വരുത്തുവാനുമായിരിക്കും അവർ ശ്രമിക്കുക. ഇതിനു അവർ പറയുന്ന കാരണം, അല്ലാഹു ധന്യനും, ദൈവങ്ങൾ ദരിദ്രരുമാണെന്നായിരിക്കും. ഇതെല്ലാം സൂചിപ്പിച്ചു കൊണ്ടാണ് അല്ലാഹുവിന്റെ ഓഹരിയെക്കുറിച്ച് പറഞ്ഞപ്പോൾ بِزَعْمِهِمْ (അവരുടെ ജൽപന പ്രകാരം) എന്ന് അല്ലാഹു വിശേഷിപ്പിച്ചത്.

കന്നുകാലികളെ സംബന്ധിച്ചാണെങ്കിൽ, അല്ലാഹുവിന്റെ സൃഷ്ടികളായ അവയെ അവനു നേർച്ചയോ ബലിയോ ആക്കുന്നതിനു പകരം, അവയെ തങ്ങളുടെ ദൈവങ്ങൾക്ക് നേർച്ച വഴിപാടുകളാക്കുകയാണവർ ചെയ്യുക. അറുക്കുമ്പോൾ അവന്റെ നാമത്തിൽ അറുക്കാതെ മറ്റു ദൈവങ്ങളുടെ നാമങ്ങളിൽ അറുക്കുകയും ചെയ്യും. 'ബഹീറത്ത്, സാഇബത്ത്, ഹാമ്, വസ്വീലത്ത് എന്നിവയെപറ്റി സൂ: മാഇദഃ 106 ൽ പ്രസ്താവിച്ചുവല്ലോ. ഇങ്ങിനെയുള്ള തോന്നിയവാസങ്ങളെയാണ് ഈ വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. ഇതുവഴി, അല്ലാഹുവിന് പങ്കുകാരെ ഉണ്ടാക്കി ആരാധനകളർപ്പിക്കുകയെന്നതിനു പുറമെ, അല്ലാഹുവിനാണെന്നും ദൈവങ്ങൾക്കാണെന്നും ജൽപിച്ചുകൊണ്ട് നീക്കിവെച്ച ഓഹരികളിൽപോലും പക്ഷഭേദവും അനീതിയും കാണിക്കുകയാണവർ ചെയ്യുന്നത്. അതാണ് അവസാനം سَاءَ مَا يَحْكُمُونَ (അവർ വിധി കൽപിക്കുന്നത് വളരെ ചീത്ത!) എന്ന് പറഞ്ഞത്.

وَكَذَٰلِكَ زَيَّنَ لِكَثِيرٍ مِّنَ ٱلْمُشْرِكِينَ قَتْلَ أَوْلَٰدِهِمْ شُرَكَآؤُهُمْ لِيُرْدُوهُمْ وَلِيَلْبِسُوا۟ عَلَيْهِمْ دِينَهُمْ

**﴾137﴿ അതുപോലെ(തന്നെ) മുശ്‌രിക്കുകളിൽപെട്ട പലർക്കും അവരുടെ സന്താനങ്ങളെ കൊലപ്പെടുത്തുന്നത് അവരുടെ പങ്കാളികൾ ഭംഗിയാക്കിക്കാണിച്ചു കൊടുത്തിരിക്കുന്നു: (അതെ) അവരെ അവർ നാശത്തിൽ പതിപ്പിക്കുവാനും, അവർക്ക് അവരുടെ മതം (തിരിച്ചറിയാതെ) കൂട്ടിക്കലർത്തുവാനും വേണ്ടി [അതാണിതുകൊണ്ട് ഉണ്ടായിത്തീർന്നത്].**

وَلَوْ شَآءَ ٱللَّهُ مَا فَعَلُوهُ ۖ فَذَرْهُمْ وَمَا يَفْتَرُونَ ﴿١٣٧﴾

**അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവരത് ചെയ്യുമായിരുന്നില്ല. ആകയാൽ, അവരെയും, അവർ കെട്ടിച്ചമച്ചുണ്ടാക്കുന്നതിനെയും നീ (അങ്ങു) വിട്ടേക്കുക.**

﴾137﴿ وَ كَذَٰلِكَ അതുപോലെ زَيَّنَ ഭംഗിയാക്കി (അലങ്കാരമാക്കി)ക്കാട്ടിയിരിക്കുന്നു لِكَثِيرٍ പലർക്കും, വളരെ ആൾക്ക് مِنَ الْمُشْرِكِينَ മുശ്‌രിക്കുകളിൽ നിന്ന് قَتْلَ കൊലയെ, വിധിക്കുന്നതിനെ أَوْلَادِهِمْ തങ്ങളുടെ സന്താനങ്ങളെ شُرَكَاؤُهُمْ അവരുടെ പങ്കാളികൾ لِيُرْدُوهُمْ അവരെ അവർ നാശത്തിൽ പതിപ്പിക്കുവാൻ وَلِيَلْبِسُوا അവർ കൂട്ടിക്കലർത്തുവാനും عَلَيْهِمْ അവരുടെ മേൽ, അവർക്ക് دِينَهُمْ അവരുടെ മതത്തെ, മതനടപടിയെ وَلَوْ شَاءَ ഉദ്ദേശിച്ചിരുന്നെങ്കിൽ اللَّهُ അല്ലാഹു مَافَعَلُوهُ അതവർ ചെയ്യുകയില്ലായിരുന്നു فَذَرْهُمْ അതിനാൽ അവരെ നീ വിട്ടേക്കുക وَمَا يَفْتَرُونَ അവർ കെട്ടിയുണ്ടാക്കുന്നതിനെയും

അറബി മുശ്‌രിക്കുകൾക്കിടയിൽ നടപ്പുണ്ടായിരുന്ന അതിനികൃഷ്ടമായ മറ്റൊരു ദുരാചാരത്തെക്കുറിച്ചാണ് പറയുന്നത്. ദാരിദ്ര്യം, അപമാനം, പ്രാരാബ്ധം, യുദ്ധകാലത്തുണ്ടാകുന്ന ശല്യം ആദിയായവയെ ഭയന്ന് സ്വന്തം പെൺകുഞ്ഞുങ്ങളെ വധിക്കുക; അല്ലെങ്കിൽ ജീവനോടെ കുഴിച്ചുമൂടുക, ഇതാണത്. കൂടാതെ, ദൈവങ്ങളെ പ്രീതിപ്പെടുത്തുവാൻവേണ്ടി -ഇക്കാലത്ത് ചില അപരിഷ്കൃത വർഗക്കാർ ചെയ്യാറുള്ളതുപോലെ- ആൺകുഞ്ഞുങ്ങളെ വിഗ്രഹങ്ങൾക്കുവേണ്ടി ബലി അർപ്പിക്കലും പതിവുണ്ടായിരുന്നുവെന്ന് ചിലർ പറഞ്ഞു കാണുന്നു. അല്ലാഹുവിനറിയാം. പെൺകുഞ്ഞുങ്ങളെ കൊല്ലുന്നതിനെപറ്റി മാത്രമേ ക്വുർആനിൽ വ്യക്തമാക്കപ്പെട്ടു കാണുന്നുള്ളൂ. ജീവകാരുണ്യമോ, സ്വന്തം മക്കളോടുള്ള വാത്സല്യമോ, പിഞ്ചുപൈതലിനോടുള്ള ദയയോ തോന്നാത്ത ഈ കടുംകൈ പ്രവർത്തിക്കുവാൻ അവർക്ക് പ്രേരണ നൽകുന്നത് പിശാചുക്കളുടെ ദുർബോധനങ്ങളും, പുരോഹിത വർഗത്തിന്റെ നിയമനിർമാണങ്ങളുമായിരുന്നു. ഇവരാണ് ഇവിടെ 'പങ്കാളികൾ' (شركاء) കൊണ്ടുവിവക്ഷ. അല്ലാഹുവിന്റെ നിയമങ്ങൾക്ക് വിരുദ്ധമായ നിയമങ്ങൾ നിർമിക്കുന്ന ഇവരെ റബ്ബുകളാക്കുകയാണല്ലോ അവർ ചെയ്യുന്നത്. പ്രസ്തുത നിയമോപദേശങ്ങൾ മൂലം അവർ ഇഹത്തിലും പരത്തിലും കഷ്ടനഷ്ടങ്ങൾ അനുഭവിക്കേണ്ടിവരുന്നു. അതൊക്കെ മതനിയമങ്ങളായി തെറ്റിദ്ധരിക്കപ്പെടുകയും ചെയ്യുന്നു. അതെല്ലാം സൂചിപ്പിച്ചുകൊണ്ടാണ്, അവർ -ആ പങ്കാളികൾ- അവരെ നാശത്തിൽ പതിപ്പിക്കുവാനും, അവരുടെ മതം അവർക്ക് തിരിച്ചറിയാതാക്കുവാനും ( لِيُرْدُوهُمْ وَلِيَلْبِسُوا عَلَيْهِمْ دِينَهُمْ ) എന്ന് പറഞ്ഞത്.

അത്തരം ദുർവൃത്തികളൊന്നും അവർ ചെയ്യാതിരിക്കുകതന്നെ വേണമെന്നാണ് അല്ലാഹു നിശ്ചയിച്ചിരുന്നതെങ്കിൽ അവർ അതൊന്നും ചെയ്യുമായിരുന്നില്ല. പക്ഷേ, നല്ലതും ചീത്തയും വിവേചിച്ചറിയുവാനുള്ള സൗകര്യവും, സാഹചര്യവും നൽകിക്കൊണ്ട് അവരുടെ ഹിതത്തിനു വിട്ടുകൊടുത്തിരിക്കുകയാണ് അല്ലാഹു. അതുകൊണ്ട്

അവർ ചെയ്യുന്നത് ചെയ്യട്ടെ എന്നുവെച്ച് അവരെ അവഗണിച്ചു കളയുകയേ വേണ്ടൂ. അവരുടെ മേലുള്ള നടപടി അല്ലാഹു എടുത്തുകൊള്ളും. എന്നിങ്ങിനെ നബി ﷺയെ ഉപദേശിക്കുകയാണ് ആയത്തിന്റെ അന്ത്യഭാഗം ചെയ്യുന്നത്'.

وَقَالُواْ هَٰذِهِۦٓ أَنْعَٰمٌ وَحَرْثٌ حِجْرٌ لَّا يَطْعَمُهَآ إِلَّا مَن نَّشَآءُ بِزَعْمِهِمْ وَأَنْعَٰمٌ حُرِّمَتْ ظُهُورُهَا وَأَنْعَٰمٌ لَّا يَذْكُرُونَ ٱسْمَ ٱللَّهِ عَلَيْهَا ٱفْتِرَآءً عَلَيْهِ ۚ سَيَجْزِيهِم بِمَا كَانُواْ يَفْتَرُونَ ﴿١٣٨﴾

**﴾138﴿ അവർ പറയുകയാണ്: ഇവ വിലക്കപ്പെട്ടതായ ചില കാലികളും വിളകളുമാകുന്നു; അവരുടെ ജൽപനമനുസരിച്ച് നാം ഉദ്ദേശിക്കുന്നവരല്ലാതെ അവ ഭക്ഷിച്ചുകൂടാ- (വേറെ) ചില കാലികളും അവയുടെ പുറങ്ങൾ (സവാരിക്കു) നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു. (കൂടാതെ വേറെ) ചില കാലികളും, അവയുടെ മേൽ അല്ലാഹുവിന്റെ നാമം അവർ ഉച്ചരിക്കുകയില്ല. അവന്റെ [അല്ലാഹുവിന്റെ] പേരിൽ കെട്ടിച്ചമച്ചുകൊണ്ട്.**

**അവർ കെട്ടിച്ചമച്ചു കൊണ്ടിരിക്കുന്നതിന് അവൻ അവർക്ക്(വഴിയെ) പ്രതിഫലം നൽകുന്നതാണ്.**

---

﴾138﴿ وَقَالُوا അവർ പറയുകയും ചെയ്തു, പറയുകയാണ് هَٰذِهِ أَنْعَامٌ ഇവ ചില കാലികളാണ് وَحَرْثٌ വിളയും, വിളകളും حِجْرٌ വിലക്കപെട്ട لَا يَطْعَمُهَا അവ ഭക്ഷിക്കുകയില്ല, ഭക്ഷിച്ചുകൂടാ إِلَّا ഒഴികെ مَنْ نَشَاءُ നാം (ഞങ്ങൾ) ഉദ്ദേശിക്കുന്നവർ بِزَعْمِهِمْ അവരുടെ ജൽപനമനുസരിച്ച് وَأَنْعَامٌ ചില കാലികൾ حُرِّمَتْ നിഷിദ്ധ(നിരോധിക്ക)പ്പെട്ടിരിക്കുന്നു ظُهُورُهَا അവയുടെ പുറങ്ങൾ, മുതുകുകൾ وَأَنْعَامٌ ചില കാലികൾ لَا يَذْكُرُونَ അവർ പറയുക (ഉച്ചരിക്കുക)യില്ല اسْمَ اللَّهِ അല്ലാഹുവിന്റെ നാമം عَلَيْهَا അതിന്റെമേൽ افْتِرَاءً കെട്ടിച്ചമച്ച് عَلَيْهِ അവന്റെമേൽ (പേരിൽ) سَيَجْزِيهِمْ അവർക്ക് അവൻ (വഴിയെ) പ്രതിഫലം നൽകും بِمَا كَانُوا അവരായിരുന്നതിന് يَفْتَرُونَ കെട്ടിച്ചമക്കുക

---

وَقَالُواْ مَا فِي بُطُونِ هَٰذِهِ ٱلْأَنْعَٰمِ خَالِصَةٌ لِّذُكُورِنَا وَمُحَرَّمٌ عَلَىٰٓ أَزْوَٰجِنَا ۖ

**﴾139﴿ അവർ പറഞ്ഞു: (ഇതാ) ഈ കാലികളുടെ വയറുകളിലുള്ളത് നമ്മുടെ ആണുങ്ങൾക്ക് മാത്രമുള്ളതും, നമ്മുടെ ഭാര്യമാർക്ക് നിഷിദ്ധമാക്കപ്പെട്ടതുമാകുന്നു'.**

وَإِن يَكُن مَّيۡتَةً فَهُمۡ فِيهِ شُرَكَآءُۚ

അതുചത്തതായിരുന്നാൽ അവർ (എല്ലാവരും) അതിൽ പങ്കാളികളുമായിരിക്കും.

سَيَجۡزِيهِمۡ وَصۡفَهُمۡۚ إِنَّهُۥ حَكِيمٌ عَلِيمٌ ﴿١٣٩﴾

അവരുടെ (ഈ) വിവരണത്തിന് അവൻ അവർക്ക് (വഴിയെ) പ്രതിഫലം നൽകുന്നതാണ്. നിശ്ചയമായും അവൻ, അഗാധജ്ഞനാകുന്നു; സർവ്വജ്ഞനാകുന്നു.

قَدۡ خَسِرَ ٱلَّذِينَ قَتَلُوٓاْ أَوۡلَٰدَهُمۡ سَفَهَۢا بِغَيۡرِ عِلۡمٖ وَحَرَّمُواْ مَا رَزَقَهُمُ ٱللَّهُ ٱفۡتِرَآءً عَلَى ٱللَّهِۚ

﴾140﴿ തീർച്ചയായും, ഒരു വിവരവുമില്ലാതെ -ഭോഷത്തമായിട്ട്- തങ്ങളുടെ സന്താനങ്ങളെ കൊല്ലുകയും, തങ്ങൾക്ക് അല്ലാഹു നൽകിയതിനെ നിഷിദ്ധമാക്കുകയും ചെയ്തിട്ടുള്ളവർ നഷ്ടപ്പെട്ടുപോയിരിക്കുന്നു; (അതെ) അല്ലാഹുവിന്റെ പേരിൽ കെട്ടിച്ചമച്ചുകൊണ്ട്.

قَدۡ ضَلُّواْ وَمَا كَانُواْ مُهۡتَدِينَ ﴿١٤٠﴾

തീർച്ചയായും, അവർ വഴിപിഴച്ചുപോയി; അവർ സന്മാർഗം പ്രാപിച്ചവരായിരുന്നതുമില്ല.

---

﴾139﴿ وَقَالُوا അവർ പറഞ്ഞു مَا فِي بُطُونِ വയറുകളിലുള്ളത് هَٰذِهِ الْأَنْعَامِ ഈ കാലികളുടെ خَالِصَةٌ മാത്രമാ(തനിച്ചാ)യുള്ളതാണ് لِذُكُورِنَا നമ്മുടെ ആണുങ്ങൾക്ക് وَمُحَرَّمٌ നിഷിദ്ധമാക്കപ്പെട്ടതുമാണ് عَلَىٰ أَزْوَاجِنَا നമ്മുടെ ഭാര്യമാർക്ക് وَإِن يَكُن അതാണെങ്കിലോ, ആകുന്നപക്ഷം مَيْتَةً ചത്തത്, ശവം فَهُمْ فِيهِ എന്നാലവർ അതിൽ شُرَكَاءُ പങ്കാളികളാണ് سَيَجْزِيهِمْ അവർക്കവൻ പ്രതിഫലം നൽകും وَصْفَهُمْ അവരുടെ വിവരണത്തിന് إِنَّهُ നിശ്ചയമായും അവൻ حَكِيمٌ അഗാധജ്ഞനാണ് عَلِيمٌ സർവ്വജ്ഞനാണ് ﴾140﴿ قَدْ خَسِرَ നഷ്ടപ്പെട്ടിട്ടുണ്ട് الَّذِينَ قَتَلُوا കൊന്നവർ أَوْلَادَهُمْ തങ്ങളുടെ സന്താനങ്ങളെ سَفَهًا വിഡ്ഢിത്തമായി, ഭോഷത്താൽ بِغَيْرِ عِلْمٍ ഒരു അറിവും (വിവരവും) ഇല്ലാതെ وَحَرَّمُوا അവർ നിഷിദ്ധമാക്കുകയും ചെയ്തു مَا رَزَقَهُمُ അവർക്ക് നൽകിയതിനെ اللَّهُ അല്ലാഹു افْتِرَاءً കെട്ടിച്ചമച്ചുകൊണ്ട് عَلَى اللَّهِ അല്ലാഹുവിന്റെമേൽ قَدْ ضَلُّوا തീർച്ചയായും അവർ വഴിപിഴച്ചു وَمَا كَانُوا അവരായതുമില്ല, ആയിരുന്നുമില്ല مُهْتَدِينَ നേർമാർഗം പ്രാപിച്ചവർ

---

മുശ്‌രിക്കുകൾ കെട്ടിയുണ്ടാക്കി ആചരിച്ചു വന്നിരുന്ന പല ദുഃസ്സമ്പ്രദായങ്ങളും ആദ്യത്തെ രണ്ടു വചനങ്ങളിൽ അല്ലാഹു എടുത്തുകാട്ടുന്നു.

(1) പൊതു ഉപയോഗം തടയപ്പെടുകയും, തങ്ങൾ ഉദ്ദേശിക്കുന്ന ചില ആളുകൾക്കല്ലാതെ ഭക്ഷിക്കുവാൻ പാടില്ലെന്ന് നിശ്ചയിക്കുകയും ചെയ്തുകൊണ്ട് കൃഷികളിൽ നിന്നും കാലികളിൽനിന്നും ഒരു ഭാഗം തങ്ങളുടെ വിഗ്രഹ ദൈവങ്ങൾക്ക് വഴിപാടാക്കി വെക്കുക. അവർ ഉദ്ദേശിക്കുന്നവർ എന്ന് പറഞ്ഞത് ക്ഷേത്രപൂജാരികളും പുരോഹിതന്മാരും തന്നെ. അവർക്കേ അത് ഭക്ഷിച്ചുകൂടൂ എന്നർത്ഥം.

(2) പുറത്ത് കയറി സവാരി ചെയ്യാൻ പാടില്ലെന്ന് നിശ്ചയിച്ചുകൊണ്ട് കാലികളെ ദൈവങ്ങൾക്ക് വഴിപാടാക്കിവെക്കുക. 'ബഹീറത്ത്', 'സാഇബത്ത്' മുതലായവ ഇതിൽ ഉൾപെടുന്നു. ദൈവങ്ങളുടെ പേരിൽ ഇങ്ങിനെ ഒരു പ്രത്യേകതരം വഴിപാടുതന്നെ പതിവുണ്ടായിരുന്നുവെന്നും പറയപ്പെടുന്നുണ്ട്.

(3) അല്ലാഹുവിന്റെ നാമം ഉച്ചരിക്കപ്പെടാത്ത കാലികളെ ഏർപ്പെടുത്തുക. ഇതിൽ രണ്ടുതരം ഉണ്ട്; അറുക്കുമ്പോൾ അല്ലാഹുവിന്റെ നാമം പറയാതെ, ദൈവങ്ങളുടെ നാമങ്ങളിൽ അറുക്കപ്പെടുന്നവയും, അറുക്കുമ്പോൾ മാത്രമല്ല -പുറത്തു കയറിയോ മറ്റോ ഉപയോഗിക്കുമ്പോഴും- അല്ലാഹുവിന്റെ നാമം ഉച്ചരിച്ചുകൂടാത്തവയും. ഈ രണ്ടാം തരത്തിൽപെട്ട മൃഗങ്ങളുടെ പുറത്തുകയറി ഹജ്ജിനും പോയിക്കൂടായിരുന്നു. കാരണം, അവ വിഗ്രങ്ങൾക്കുള്ളതാകകൊണ്ട് അവയുടെ നാമം മാത്രമേ അവയെ സംബന്ധിച്ചിടത്തോളം ഉപയോഗിക്കാവൂ എന്നാണ് സങ്കൽപം.

(4) ചില കാലികളുടെ ഗർഭത്തിലുള്ള കുട്ടി ജനിച്ചാൽ -അതിന് ജീവനുണ്ടെങ്കിൽ - പുരുഷന്മാർക്ക് മാത്രമേ ഉപയോഗിച്ചുകൂടൂ -സ്ത്രീകൾക്ക് പാടില്ല- എന്ന് നിശ്ചയിക്കുക. അവയുടെ പാലിനും ഈ പന്തി വിരോധം ഉണ്ടായിരുന്നുവെന്ന് പറയപ്പെടുന്നു. ജനിക്കുമ്പോൾ കുട്ടിക്ക് ജീവനില്ലാത്തപക്ഷം, ആണിനും പെണ്ണിനും തിന്നാമെന്നുമാണ് വയ്പ്. ഇതെല്ലാം തന്നെ, അവർ സ്വയം കെട്ടിച്ചമച്ചുണ്ടാക്കി അല്ലാഹുവിന്റെ പേരിൽ വെച്ചുകെട്ടി വരുന്ന ദുരാചാരങ്ങളാണെന്നും, അല്ലാഹു എല്ലാം കണ്ടറിഞ്ഞുകൊണ്ടിരിക്കുന്നുണ്ടെന്നും, എല്ലാറ്റിനും തക്ക ശിക്ഷാ നടപടി എടുക്കാതെ വിടുകയില്ലെന്നും അല്ലാഹു അവരെ താക്കീത് ചെയ്യുന്നു.

ബുദ്ധിപരമായ ന്യായങ്ങളോ, രേഖാമൂലമുള്ള തെളിവുകളോ ഒന്നും കൂടാതെ -തനി വിഡ്ഢിത്തമായി- അല്ലാഹു അനുഗ്രഹിച്ചു നൽകിയ സ്വന്തം മക്കളെ വധിച്ചു കളയുകയും സ്വന്തം സ്വത്തുക്കളെ സ്വയം നിഷിദ്ധമാക്കുകയുമാണ് അവർ ചെയ്യുന്നത്. ഇതാകട്ടെ, അല്ലാഹുവിന്റെ പേരിൽവെച്ചുകെട്ടിയുണ്ടാക്കിയ നിയമങ്ങളെ അടിസ്ഥാനമാക്കിയും. ഇതുവഴി, അവർ അവർക്കുതന്നെ തീരാനഷ്ടം വരുത്തുകയാണ് ചെയ്യുന്നതെന്ന് അവസാനത്തെ വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നു. ഇഹത്തിലെ നഷ്ടം വ്യക്തമാണ്. തങ്ങൾക്ക് താങ്ങും തണലുമായിരിക്കേണ്ടുന്ന അത് രണ്ടും അവർക്ക് നഷ്ടപ്പെട്ടു. പരലോകത്തിലാകട്ടെ, രക്ഷക്കുള്ള സകല മാർഗങ്ങളും നഷ്ടപ്പെട്ടു. ശാശ്വതമായ നരകശിക്ഷക്ക് അർഹരായിത്തീരുകയും ചെയ്തു. അതെ, 'അവർ വഴിപിഴച്ചു പോയി, അവർ നേർമാർഗം പ്രാപിക്കുന്നവരായിരുന്നുമില്ല'. ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി ബുഖാരി (റ) ഉദ്ധരിക്കുന്നു: 'അറബികളുടെ അജ്ഞത അറിയുവാൻ നിനക്ക് താൽപര്യം തോന്നുന്നുവെങ്കിൽ സൂറത്തു അൻആമിൽ നൂറ്റിമുപ്പതിനു മീതെയുള്ള قَدْ خَسِرَ الَّذِينَ قَتَلُوا الخ എന്ന ഈ വചനം ഓതിക്കൊള്ളുക'. അദ്ദേഹം പറഞ്ഞതെത്ര വാസ്തവം!

## വിഭാഗം -17

﴿141﴾ അവനത്രെ, ഉണ്ടാക്കിയവൻ;

۞ وَهُوَ ٱلَّذِىٓ أَنشَأَ

പന്തലിൽ (പടർത്തി) ഉയർത്തപ്പെട്ടതും, പന്തലിൽ (പടർത്തി) ഉയർത്തപ്പെടാത്തതുമായ തോട്ടങ്ങളെയും, തിന്നാനുള്ള വിഭവം വ്യത്യസ്തമായ നിലയിൽ ഈത്തപ്പനയും, കൃഷിയും, പരസ്പരസാദൃശ്യമുള്ളതും പരസ്പര സാദൃശ്യമില്ലാത്തതുമായ നിലയിൽ ഒലീവും, മാതളവും (എല്ലാം തന്നെ).

جَنَّٰتٍ مَّعْرُوشَٰتٍ وَغَيْرَ مَعْرُوشَٰتٍ وَٱلنَّخْلَ وَٱلزَّرْعَ مُخْتَلِفًا أُكُلُهُۥ وَٱلزَّيْتُونَ وَٱلرُّمَّانَ مُتَشَٰبِهًا وَغَيْرَ مُتَشَٰبِهٍ ۚ

അത് (കായ്ച്ച്) ഫലം നൽകുമ്പോൾ അതിന്റെ ഫലത്തിൽ നിന്നും നിങ്ങൾ തിന്നുകൊള്ളുവിൻ; അത് കൊയ്ത് (വിളവ്) എടുക്കുന്ന ദിവസം അതിന്റെ കടമ നിങ്ങൾ കൊടുത്തു തീർക്കുകയും ചെയ്യുവിൻ; നിങ്ങൾ അമിതം പ്രവർത്തിക്കുകയും ചെയ്യരുത്.

كُلُوا۟ مِن ثَمَرِهِۦٓ إِذَآ أَثْمَرَ وَءَاتُوا۟ حَقَّهُۥ يَوْمَ حَصَادِهِۦ ۖ وَلَا تُسْرِفُوٓا۟ ۚ

നിശ്ചയമായും അവൻ, അമിതം പ്രവർത്തിക്കുന്നവരെ ഇഷ്ടപ്പെടുന്നതല്ല.

إِنَّهُۥ لَا يُحِبُّ ٱلْمُسْرِفِينَ ﴿١٤١﴾

---

﴿141﴾ وَهُوَ الَّذِي അവനത്രെ യാതൊരുവൻ أَنْشَأَ ഉണ്ടാക്കിയ, നിർമിച്ച جَنَّاتٍ തോട്ടങ്ങളെ مَعْرُوشَاتٍ ഉയർത്തിയുണ്ടാക്കപ്പെട്ട, പന്തലിൽ പടർത്തപ്പെട്ട وَغَيْرَ مَعْرُوشَاتٍ ഉയർത്തപ്പെടാത്തതും وَالنَّخْلَ ഈത്തപ്പനയും وَالزَّرْعَ കൃഷിയും, വിളയും مُخْتَلِفًا വ്യത്യസ്തമായിക്കൊണ്ട് أُكُلُهُ അതിന്റെ കനി (തിന്നാനുള്ള വിഭവം) وَالزَّيْتُونَ ഒലീവും وَالرُّمَّانَ മാതളവും, ഉറുമാനും مُتَشَابِهًا പരസ്പര സാദൃശ്യമുള്ളതായ وَغَيْرَ مُتَشَابِهٍ പരസ്പര സാദൃശ്യമുള്ളതല്ലാതെയും كُلُوا നിങ്ങൾ തിന്നുകൊള്ളുവിൻ مِنْ ثَمَرِهِ അതിന്റെ ഫലത്തിൽ നിന്നും إِذَا أَثْمَرَ അത് ഫലം നൽകിയാൽ, കായ്ച്ചാൽ وَآتُوا നിങ്ങൾ കൊടുക്കുകയും ചെയ്യുക حَقَّهُ അതിന്റെ കടമ, അവകാശം يَوْمَ حَصَادِهِ അതിന്റെ കൊയ്ത്തിന്റെ (വിളവെടുപ്പു) ദിവസം وَلَا تُسْرِفُوا നിങ്ങൾ അമിതം പ്രവർത്തിക്കുകയും ചെയ്യരുത് إِنَّهُ നിശ്ചയമായും അവൻ لَا يُحِبُّ ഇഷ്ടപ്പെടുക (സ്നേഹിക്കുക)യില്ല الْمُسْرِفِينَ അമിതം പ്രവർത്തിക്കുന്നവരെ.

| | |
|---|---|
| وَمِنَ ٱلْأَنْعَٰمِ حَمُولَةً وَفَرْشًا ۚ | ﴿142﴾ കാലികളിൽ നിന്നും (ഭാരം) ചുമക്കുന്നവയും, 'ഫർശും' [ചെറു തരം മൃഗങ്ങളും] (ഉണ്ടാക്കിയിരിക്കുന്നു). |
| كُلُوا۟ مِمَّا رَزَقَكُمُ ٱللَّهُ وَلَا تَتَّبِعُوا۟ خُطُوَٰتِ ٱلشَّيْطَٰنِ ۚ | നിങ്ങൾക്ക് അല്ലാഹു നൽകിയതിൽ നിന്നും നിങ്ങൾ തിന്നുകൊള്ളുവിൻ; പിശാചിന്റെ കാലടികളെ നിങ്ങൾ പിൻപറ്റുകയും ചെയ്യരുത്. |
| إِنَّهُۥ لَكُمْ عَدُوٌّ مُّبِينٌ ﴿١٤٢﴾ | നിശ്ചയമായും അവൻ, നിങ്ങൾക്ക് പ്രത്യക്ഷ ശത്രുവാണ്. |

﴿142﴾ وَمِنَ الأَنْعَامِ കാലികളിൽ നിന്നും حَمُولَةً ഭാരം വഹിക്കുന്നവയെയും وَفَرْشًا 'ഫർശും' (ചെറുതരം മൃഗങ്ങളെയും) كُلُوا നിങ്ങൾ തിന്നു കൊള്ളുവിൻ مِمَّا رَزَقَكُمُ നിങ്ങൾക്ക് നൽകിയതിൽ നിന്ന് اللهُ അല്ലാഹു وَلَا تَتَّبِعُوا നിങ്ങൾ പിൻപറ്റുകയും അരുത് خُطُوَاتِ കാലടികളെ الشَّيْطَانِ പിശാചിന്റെ إِنَّهُ നിശ്ചയമായും അവൻ لَكُمْ നിങ്ങൾക്ക് عَدُوٌّ ശത്രുവാണ് مُبِينٌ പ്രത്യക്ഷമായ (തനി)

---

ചിലതൊക്കെ അനുവദനീയവും (ഹലാലും), ചിലതൊക്കെ നിഷിദ്ധവും (ഹറാമും) ആക്കി വേർതിരിച്ചുകൊണ്ടും, ചിലത് ദൈവങ്ങൾക്കും ചിലത് തങ്ങൾക്കുമായി ഭാഗിച്ചുകൊണ്ടും ഈ മുശ്‌രിക്കുകൾ തരം തിരിച്ചുകൊണ്ടിരിക്കുന്ന വിളകൾ, കായ്കനികൾ, മൃഗസമ്പത്തുകൾ ഇവയെല്ലാം മനുഷ്യർക്ക് ഭക്ഷിക്കുവാൻവേണ്ടി അല്ലാഹു സൃഷ്ടിച്ചുണ്ടാക്കിയ അനുഗ്രഹങ്ങളാകുന്നു. അതിൽ സാധുക്കൾക്ക് കൊടുക്കേണ്ടുന്ന അവകാശം അതിന്റെ സമയത്ത് കൊടുത്തുതീർത്തു ബാക്കിയെല്ലാം ദുരുപയോഗപ്പെടുത്തുകയോ, ദുർവ്വിനിയോഗം നടത്തുകയോ ചെയ്യാതെ പ്രയോജനപ്പെടുത്തേണ്ടതാണ് എന്നൊക്കെയാണ് അല്ലാഹു ഈ വചനങ്ങളിൽ പറഞ്ഞതിന്റെ രത്നച്ചുരുക്കം. ആദ്യത്തെ വചനത്തിൽ അറബികളുടെ പ്രധാന ഉൽപന്നങ്ങളെയും, രണ്ടാമത്തേതിൽ പ്രധാന കാലി സമ്പത്തുകളെയും -അവയിലുള്ള വൈവിധ്യങ്ങളെ സൂചിപ്പിച്ചുകൊണ്ട്- എടുത്തു പറഞ്ഞിരിക്കുന്നു. അതായത്:-

(1) മുന്തിരിപോലെ പന്തലിന്മേലോ വൃക്ഷത്തിന്മേലോ പടർന്നു ഉയരത്തിൽ വളർന്നു വരുന്നതും, നിലത്തിലൂടെയോ, സ്വന്തംതടിമരത്തിലോ ആയി വളർന്നു വരുന്നതുമായ പല ഇനം തോട്ടങ്ങൾ.

(2) ഗുണം, മണം, രുചി, രൂപം ആദിയായവയിൽ പരസ്പരം വ്യത്യസ്തങ്ങളായ പലതരം ഈത്തപ്പനകളും കൃഷികളും. തോട്ടങ്ങൾ എന്ന് പറഞ്ഞതിൽ ഈത്തപ്പനത്തോട്ടവും അല്ലാത്തതും ഉൾപെടുമെങ്കിലും അറബികളെ സംബന്ധിച്ചിടത്തോളം കൂടുതൽ പ്രാമുഖ്യം കൽപിക്കപ്പെടുന്നതാണല്ലോ ഈത്തപ്പനത്തോട്ടം. കൂടാതെ, പിഞ്ച്, ചള്ള്, മൂത്തത്, പച്ച, പഴുത്തത്, ഉണങ്ങിയത് എന്നീ വ്യത്യാസം കൂടാതെ എല്ലാ പ്രായത്തിലും അതിന്റെ ഫലം ആഹാരയോഗ്യവും രുചികരവുമാണുതാനും. ഈത്തപ്പന

യിലെ ജാതി വ്യത്യാസം നോക്കുമ്പോൾ വളരെയധികം തരങ്ങൾ അതിൽ കാണാം. കൃഷിയുൽപന്നങ്ങളിലെ വൈവിധ്യങ്ങളെപ്പറ്റി വിസ്തരിക്കേണ്ടതുമില്ല. ഗോതമ്പ്, നെല്ല് മുതലായ ഓരോന്നിലും എത്രയെത്ര തരങ്ങളാണുള്ളത്? ആലോചിച്ചു നോക്കുക!

(3) കാഴ്ചയിലും ആകൃതിയിലും സാദൃശ്യം തോന്നുമെങ്കിലും രുചിയിലും നന്മയിലും മാറ്റമുള്ളതും, പരസ്പരം തീരെ സാദൃശ്യം തോന്നാത്തതുമായ പലതരം ഒലീവ് വൃക്ഷങ്ങളും, മാതളച്ചെടികളും. മാതളപ്പഴത്തിന്റെ ഭംഗിയും പ്രയോജനവും സ്വാദും പ്രസിദ്ധമാണ്. 'സൈത്തെണ്ണ' എന്നുപറയപ്പെടാറുള്ള ഒലീവെണ്ണ ഒരു ഔഷധ വസ്തുവെന്നതിൽ കവിഞ്ഞ് നമ്മുടെ നാടുകളിൽ അതിനെപറ്റി അധികം അറിഞ്ഞുകൂടാ. എങ്കിലും അറബി രാജ്യങ്ങളിൽ -ഫലസ്തീൻ മുതലായ വടക്കൻ അറബി പ്രദേശങ്ങളിൽ, മുൻകാലങ്ങളിൽ, പ്രത്യേകിച്ചും- അതിന്റെ പ്രയോജനം വമ്പിച്ചതാകുന്നു. കറിയായും ലേപനമായും, ഔഷധമായും, വിളക്കെണ്ണയായും അത് ഉപയോഗിക്കപ്പെടുന്നു.

(4) ആടുമാടൊട്ടകങ്ങളാകുന്ന കാലികളിൽ ഭാരം ചുമക്കുവാൻ പറ്റിയവയും, ഭക്ഷണം, വാഹനം, രോമം മുതലായ ആവശ്യങ്ങൾക്ക് പറ്റിയവയും.

فرش (ഫർശ്) എന്ന പദത്തിന് പലരും പല വ്യാഖ്യാനമാണ് പറഞ്ഞു കാണുന്നത്. 'വിരിപ്പാക്കപെട്ടത് -അഥവാ വാഹനമായി ഉപയോഗിക്കപ്പെടുന്നത്, അറുക്കുവാൻ നിലത്ത് കിടത്തപ്പെടുന്നത്- അറുത്തു തിന്നുവാൻ വേണ്ടി വളർത്തപ്പെടുന്നത്. രോമമെടുത്തു വിരിപ്പുണ്ടാക്കുന്നത്, ചെറുതരം മൃഗങ്ങൾ' എന്നും മറ്റുമാണവ. ചെറിയതരം മരങ്ങൾക്കും, ഞാറുപോലെ പരന്നു നിൽക്കുന്ന സസ്യങ്ങൾക്കും, ചുള്ളി വിറകുകൾക്കും, മരുഭൂമിക്കും, ചില്ലറ വീട്ടുപകരണങ്ങൾക്കും ആ വാക്ക് ഉപയോഗിക്കപെടുമെന്ന് നിഘണ്ടുകളിലും കാണാം. എല്ലാറ്റിലും തന്നെ, അതിന്റെ സാക്ഷാൽ ഭാഷാർത്ഥമായ 'വിരിപ്പ്' എന്ന അർത്ഥം പരിഗണിക്കപ്പെട്ടിട്ടുണ്ട്. ഭാരം വഹിക്കുവാൻ ഉതകുന്ന മൃഗങ്ങൾ (حمولة ) കേവലം വലുതായിരിക്കുമല്ലോ. അതിനെതിരിലാണ് ഈ പദം ഇവിടെ ഉപയോഗിക്കപ്പെട്ടിരിക്കുന്നതെന്ന വസ്തുതയും, മേൽക്കണ്ട അർത്ഥങ്ങളിൽ പൊതുവെ ചെറുപ്പംകൂടി പരിഗണിക്കപ്പെട്ടിട്ടുള്ളതും കണക്കിലെടുത്തുകൊണ്ടാണ് നാം അതിന് 'ചെറുതരം മൃഗങ്ങൾ' എന്നു ഭാഷാന്തരം നൽകിയിരിക്കുന്നത്. അതിന് തികച്ചും യോജിക്കുന്ന ഒറ്റവാക്ക് മലയാളത്തിൽ കാണപ്പെടുന്നില്ല.

തോട്ടങ്ങളെയും കൃഷിയെയും സംബന്ധിച്ച് പറഞ്ഞശേഷം ആദ്യത്തെ വചനത്തിൽ كُلُوا مِن ثَمَرِهِ إِذَا أَثْمَرَ (അത് ഫലം നൽകുമ്പോൾ അതിന്റെ ഫലം നിങ്ങൾ തിന്നുകൊള്ളുവിൻ) എന്നും കാലികളെക്കുറിച്ചു പറഞ്ഞശേഷം രണ്ടാമത്തെ വചനത്തിൽ كُلُوا مِمَّا رَزَقَكُمُ اللَّهُ (നിങ്ങൾക്ക് അല്ലാഹു നൽകിയതിൽ നിന്ന് നിങ്ങൾ തിന്നുകൊള്ളുവിൻ) എന്നും പറഞ്ഞതു ശ്രദ്ധേയമാകുന്നു. ഇതെല്ലാം നിങ്ങൾക്ക് ഭക്ഷിക്കുവാൻ വേണ്ടി ഞാൻ സൃഷ്ടിച്ചു തന്നതാണ്; എന്നിട്ട് നിങ്ങൾ അവയിൽ ചിലത് നിഷിദ്ധമാക്കുകയും, കൃത്രിമ ദൈവങ്ങളെ സങ്കൽപിച്ചു അവർക്കായി നീക്കിവെക്കുകയും ചെയ്യുന്നത് അക്രമവും നന്ദികേടുമാണല്ലോ എന്നൊരു സൂചന അതിൽ അടങ്ങിയിരിക്കുന്നു. ആദ്യത്തേതിൽ وَآتُوا حَقَّهُ يَوْمَ حَصَادِهِ (അതുകൊയ്തെടുക്കുന്ന ദിവസം അതിന്റെ കടമ നിങ്ങൾ കൊടുത്തു തീർക്കുവിൻ) എന്ന് പറഞ്ഞിട്ടുള്ളതും പ്രത്യേകം ശ്രദ്ധേയമാകുന്നു. തോട്ടകൃഷിയാകട്ടെ, ധാന്യ കൃഷിയാകട്ടെ, വിളവെടുപ്പു വേളയിൽ അതിൽ നിന്ന് സാധുക്കൾക്കും ദരിദ്രർക്കും ഒരവകാശം കൊടുത്തു തീർക്കേണ്ടുന്ന കടമയുണ്ട്

എന്നാണ് അതിൽ നിന്ന് വ്യക്തമാകുന്നത്.

ഈ വാക്യത്തിന്റെ താൽപര്യത്തിൽ പണ്ഡിതന്മാർക്കിടയിൽ വ്യത്യസ്തമായ അഭി പ്രായങ്ങൾ കാണാം.

(1) ഇസ്ലാമിലെ നിയമപ്രകാരമുള്ള സകാത്തിനു പുറമെ നിലവിലുള്ള മറ്റൊരു കടമയാണിത്. ഇബ്നു ഉമർ, അത്വാഉ്, മുജാഹിദ്, സഈദുബ്നു ജുബൈർ (റ) മുത ലായവർ ഈ അഭിപ്രായക്കാരാകുന്നു. ഇതനുസരിച്ച് വിളവെടുക്കുന്ന സമയത്ത് വരുന്ന സാധുക്കൾക്കും പാവങ്ങൾക്കും അല്പം വല്ലതും കൊടുക്കൽ ഉടമസ്ഥനു നിർബന്ധ മാകുന്നു. മുൻകാലത്ത് ഒരു തോട്ടക്കാരൻ തങ്ങളുടെ തോട്ടത്തിൽ നിന്ന് വിളവെടു ക്കുന്നത് സാധുക്കളാരും അറിയാതിരിക്കുവാൻവേണ്ടി രാത്രിയിൽ ഗൂഢമായി വിളവെ ടുക്കുവാൻ പരിപാടിയിടുകയും, അവർ തോട്ടത്തിൽ ചെന്നപ്പോഴേക്കും ഒരു അത്യാ ഹിതം വഴി അല്ലാഹു അവരുടെ തോട്ടം നശിപ്പിച്ചുകളയുകയും ചെയ്ത സംഭവം സൂറ ത്തുൽ ക്വലമിൽ അല്ലാഹു വിവരിക്കുന്നുണ്ട്. അനന്തരാവകാശ സ്വത്തുക്കൾ ഓഹരി ചെയ്യുന്ന സമയത്ത് കുടുംബങ്ങളും അനാഥകളും സാധുക്കളും സന്നിഹിതരായാൽ അവർക്ക് അതിൽ നിന്നു വല്ലതും കൊടുക്കുകയും, നല്ല വാക്കു പറഞ്ഞുവിടുകയും വേണമെന്ന് സൂറത്തുന്നിസാഉ് 8 ലും അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു.

(2) സകാത്ത് നിർബന്ധമാക്കപ്പെട്ടതോടെ ഈ നിർബന്ധം ദുർബ്ബലപ്പെട്ടുപോയി രിക്കുന്നു. ഈ സൂറത്ത് മക്കീ സൂറത്താണല്ലോ. സകാത്തിന്റെ നിയമം അന്ന് നിലവി ലില്ല. മിക്കവാറും ഹിജ്റഃ രണ്ടാം കൊല്ലത്തിലാണ് സകാത്തിന്റെ നിയമം ഉണ്ടായത്. അതിനുശേഷം ഈ കടമ നിലവിലില്ല. എന്നാലും അതൊരു നല്ല കാര്യമാണെന്നുള്ള തിൽ തർക്കമില്ല. ഇതാണ് ഇബ്നു അബ്ബാസ്, മുഹമ്മദുബ്നുൽ ഹനഫിയ്യ, ഹസൻ, നഖ്ഈ, താഊസ്, ക്വത്താദ, ദ്വഹ്ഹാക് (റ) മുതലായവരുടെ അഭിപ്രായം. പണ്ഡിത ന്മാരിൽ അധികവും ഇതാണ് സ്വീകരിച്ചിരിക്കുന്നതും. വിളവെടുക്കുമ്പോഴാണല്ലോ വിള വിന്റെ അളവും കൃത്യവും അറിയുന്നതും അതു കൈവശം വരുന്നതും. അതാണ് കൊയ്തെടുക്കുന്ന ദിവസം കൊടുക്കണമെന്ന് പറഞ്ഞതിന്റെ താൽപര്യമെന്നും ഇവർ പറയുന്നു.

(3) ഈ കൽപന ഒരു നിർബന്ധ കൽപനയല്ല. കേവലം ഐച്ഛികമായ ഒരു കടമ മാത്രമാണ് എന്നത്രെ വേറെ ഒരു വിഭാഗം പണ്ഡിതന്മാരുടെ അഭിപ്രായം. പല നിലക്കും ഒന്നാമത്തെ അഭിപ്രായത്തിനാണ് മുൻതൂക്കം കാണുന്നത്. (അല്ലാഹുവിന്നറിയാം.)

കൊയ്തെടുക്കുമ്പോൾ കടമകൊടുത്തു തീർക്കണമെന്ന് പറഞ്ഞതിനെത്തുടർന്ന് وَلَا تُسْرِفُوا (നിങ്ങൾ അമിതമാക്കുകയും ചെയ്യരുത്) എന്നുകൂടി അല്ലാഹു ഉണർത്തി യിരിക്കുന്നു. സ്വന്തം ഉപയോഗിക്കുന്നതിലായാലും മറ്റുള്ളവർക്ക് കൊടുക്കുന്നതിലാ യാലും അത് അമിതമാകുവാൻ പാടില്ലത്തതാകുന്നു. അമിതവ്യയത്തെപറ്റി ക്വുർആ നിലും ഹദീഥിലും വളരെയധികം വിരോധിച്ചിട്ടുള്ളതാണ്. إِنَّهُ لَا يُحِبُّ الْمُسْرِفِينَ (അമിത മാക്കുന്നവരെ അവൻ ഇഷ്ടപ്പെടുകയില്ല) എന്ന് പറഞ്ഞുകൊണ്ട് ഇവിടെയും ആ വിരോധത്തെ ഓർമിപ്പിച്ചിരിക്കുകയാണ്. ഉൽപന്നങ്ങളെ അപേക്ഷിച്ച് കാലികളുടെ വിഷ യത്തിലാണ് മുശ്രിക്കുകൾ കൂടുതൽ ദുരാചാരങ്ങളും ശിർക്കുകളും സ്വീകരിച്ചു വന്നി രുന്നത്. കൂടാതെ, കൃഷിയിൽ നിന്നുള്ള വരുമാനങ്ങൾ ചില പ്രത്യേക കാലങ്ങളിൽ മാത്രം ലഭിക്കുന്നതും, കാലികളുടെ വരുമാനവും ഉപയോഗവും എല്ലാ കാലത്തും ലഭിക്കുന്നതുമായിരിക്കും. ഇതെല്ലാം കാരണമായിട്ടായിരിക്കാം കാലികളെക്കുറിച്ചു പറ

ഞപ്പോൾ, അല്ലാഹു നൽകിയതിൽനിന്നും തിന്നുകൊള്ളുവിൻ (كُلُوا مِمَّا رَزَقَكُمُ اللَّهُ) എന്ന് പറഞ്ഞു മതിയാക്കാതെ പിശാചിന്റെ കാലടികളെ പിൻപറ്റരുതെന്നും അവൻ നിങ്ങൾക്ക് പ്രത്യക്ഷശത്രുവാണെന്നും (وَلَا تَتَّبِعُوا خُطُوَاتِ الشَّيْطَانِ إِنَّهُ لَكُمْ عَدُوٌّ مُبِينٌ) പ്രത്യേകം ഉണർത്തിയത്. (അല്ലാഹുവിന്നറിയാം) കാലികൾ (انعام) എന്ന വാക്കിൽ ഏതെല്ലാം ഉൾപെടുമെന്ന് അടുത്ത വചനത്തിൽ കാണാവുന്നതാണ്:-

ثَمَٰنِيَةَ أَزْوَٰجٍ ۖ مِّنَ ٱلضَّأْنِ ٱثْنَيْنِ وَمِنَ ٱلْمَعْزِ ٱثْنَيْنِ ۗ

﴾143﴿ **(അതെ) എട്ടു ഇണകളെ (അവൻ ഉണ്ടാക്കിയിരിക്കുന്നു). ചെമ്മരിയാടിൽ നിന്ന് രണ്ടും, കോലാടിൽ നിന്ന് രണ്ടും (ഇണകൾ).**

قُلْ ءَآلذَّكَرَيْنِ حَرَّمَ أَمِ ٱلْأُنثَيَيْنِ

**നീ പറയുക: '(ഇവയിലെ) രണ്ടു ആണിനെയാണോ അവൻ [അല്ലാഹു] നിഷിദ്ധമാക്കിയത്, അതല്ല -രണ്ടു പെണ്ണിനെയോ?!**

أَمَّا ٱشْتَمَلَتْ عَلَيْهِ أَرْحَامُ ٱلْأُنثَيَيْنِ ۖ نَبِّـُٔونِى بِعِلْمٍ إِن كُنتُمْ صَٰدِقِينَ ﴿١٤٣﴾

**അതല്ല-(ആ) രണ്ടു പെണ്ണിന്റെ ഗർഭാശയങ്ങൾ ഉൾപെടുത്തിയിട്ടുള്ളതിനെയാണോ?! ഒരു (ന്യായമായ) അറിവോടെ, നിങ്ങൾ എന്നോട് (ഒന്ന്) വിവരം അറിയിക്കുവിൻ- നിങ്ങൾ സത്യവാന്മാരാണെങ്കിൽ!'**

وَمِنَ ٱلْإِبِلِ ٱثْنَيْنِ وَمِنَ ٱلْبَقَرِ ٱثْنَيْنِ ۗ

﴾144﴿ **ഒട്ടകത്തിൽ നിന്ന് രണ്ടും, മാടിൽ നിന്ന് രണ്ടും (ഇണകളും).**

قُلْ ءَآلذَّكَرَيْنِ حَرَّمَ أَمِ ٱلْأُنثَيَيْنِ أَمَّا ٱشْتَمَلَتْ عَلَيْهِ أَرْحَامُ ٱلْأُنثَيَيْنِ ۖ

**നീ പറയുക: '(ഇവയിലെ) രണ്ടു ആണിനെയാണോ അവൻ നിഷിദ്ധമാക്കിയത്, അതല്ല-രണ്ടു പെണ്ണിനെയോ?! അതല്ല-(ആ) രണ്ടു പെണ്ണിന്റെ ഗർഭാശയങ്ങൾ ഉൾപെടുത്തിയതിനെയാണോ?!**

أَمْ كُنتُمْ شُهَدَآءَ إِذْ وَصَّىٰكُمُ ٱللَّهُ بِهَٰذَا ۚ

**അതല്ല, ഇതിനെപ്പറ്റി അല്ലാഹു നിങ്ങളോട് 'വസ്വിയ്യത്ത്' ചെയ്തപ്പോൾ നിങ്ങൾ (ദൃക്)സാക്ഷികളാ**

**യി(ഹാജരുണ്ടായി)രുന്നുവോ?!**

فَمَنْ أَظْلَمُ مِمَّنِ ٱفْتَرَىٰ عَلَى ٱللَّهِ كَذِبًا لِّيُضِلَّ ٱلنَّاسَ بِغَيْرِ عِلْمٍ ۗ

**അപ്പോൾ, ഒരറിവുമില്ലാതെ, മനുഷ്യരെ വഴിപിഴപ്പിക്കുവാനായി അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമച്ചവനെക്കാൾ അധികം അക്രമി ആരാണുള്ളത്?!**

إِنَّ ٱللَّهَ لَا يَهْدِى ٱلْقَوْمَ ٱلظَّٰلِمِينَ ﴿١٤٤﴾

**നിശ്ചയമായും അല്ലാഹു, അക്രമികളായ ജനങ്ങളെ സന്മാർഗത്തിലാക്കുകയില്ല.**

---

﴿143﴾ ثَمَانِيَةَ أَزْوَاجٍ എട്ടു ഇണകളെ مِنَ الضَّأْنِ ചെമ്മരിയാടിൽ (നെയ്യാടിൽ) നിന്ന് اثْنَيْنِ രണ്ടു (എണ്ണം) وَمِنَ الْمَعْزِ കോലാടിൽ നിന്ന് اثْنَيْنِ രണ്ടു (എണ്ണം) قُلْ നീ പറയുക آلذَّكَرَيْنِ രണ്ടു ആണിനെയാണോ حَرَّمَ അവൻ നിഷിദ്ധമാക്കി أَمِ الْأُنثَيَيْنِ അതല്ല (അതോ) രണ്ടുപെണ്ണിനെയോ أَمَّا അതല്ല യാതൊന്നിനെയോ اشْتَمَلَتْ عَلَيْهِ അതിനെ ഉൾപെടുത്തിയിരിക്കുന്നു أَرْحَامُ ഗർഭാശയങ്ങൾ الْأُنثَيَيْنِ രണ്ടു പെണ്ണിന്റെ نَبِّئُونِي നിങ്ങളെനിക്ക് വിവരമറിയിക്കുവിൻ بِعِلْمٍ വല്ല അറിവോടെയും, അറിഞ്ഞുകൊണ്ട് إِن كُنتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യവാന്മാർ, സത്യം പറയുന്നവർ ﴿144﴾ وَمِنَ الْإِبِلِ ഒട്ടകത്തിൽ നിന്ന് اثْنَيْنِ രണ്ട് (എണ്ണം) وَمِنَ الْبَقَرِ മാടിൽ നിന്നും اثْنَيْنِ രണ്ട് (എണ്ണം) قُلْ നീ പറയുക آلذَّكَرَيْنِ രണ്ടു ആണിനെയോ حَرَّمَ അവൻ നിഷിദ്ധമാക്കിയത് أَمِ الْأُنثَيَيْنِ അതല്ല രണ്ടു പെണ്ണിനെയോ أَمَّا അതല്ല യാതൊന്നിനെയോ اشْتَمَلَتْ عَلَيْهِ അതിനെ ഉൾപെടുത്തിയിരിക്കുന്നു أَرْحَامُ ഗർഭാശയങ്ങൾ الْأُنثَيَيْنِ രണ്ടു പെണ്ണിന്റെ أَمْ كُنتُمْ അതല്ല (അതോ) നിങ്ങളായിരുന്നോ شُهَدَاءَ ദൃക്സാക്ഷികൾ, ഹാജറുള്ളവർ إِذْ وَصَّاكُمُ നിങ്ങളോട് വസ്വിയ്യത്ത് ചെയ്ത (കൽപിച്ച)പ്പോൾ اللَّهُ അല്ലാഹു بِهَٰذَا ഇതിന്, ഇതിനെപറ്റി فَمَنْ أَظْلَمُ അപ്പോൾ (എന്നാൽ-എന്നിരിക്കെ) ആരാണ് അധികം അക്രമി مِمَّنِ افْتَرَىٰ കെട്ടിച്ചമച്ചവനെക്കാൾ عَلَى اللَّهِ അല്ലാഹുവിന്റെ മേൽ كَذِبًا വ്യാജം لِيُضِلَّ അവൻ വഴിപിഴപ്പിക്കുവാൻവേണ്ടി النَّاسَ മനുഷ്യരെ بِغَيْرِ عِلْمٍ ഒരു അറിവും (വിവരവും) ഇല്ലാതെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يَهْدِي അവൻ സന്മാർഗത്തിലാക്കുക (വഴിചേർക്കുക)യില്ല الْقَوْمَ ജനങ്ങളെ الظَّالِمِينَ അക്രമികളായ.

---

വിഷയത്തിലും ഘടനയിലും മുൻവചനങ്ങളുമായി ബന്ധമുള്ളതാണ് ഈ വചനങ്ങളും. കാലികൾ (انعام) അഥവാ ആടുമാടൊട്ടകങ്ങൾ ആകെ എട്ട് ഇനങ്ങളാണുള്ളത്. ചെമ്മരിയാട്, കോലാട്, ഒട്ടകം, മാട് എന്നീ നാലു വർഗത്തിൽ ആണുംപെണ്ണുമായി ആകെ എട്ട് ഇനങ്ങൾ. ഇവയെല്ലാം നിങ്ങൾക്ക് ഭക്ഷണപാനീയങ്ങൾക്കും, സവാരി മുതലായ ആവശ്യങ്ങൾക്കും വേണ്ടി അല്ലാഹു സൃഷ്ടിച്ചുതന്നതാണ്. എന്നിട്ട് അവ

യിൽ ചില ആണിനെയും, ചിലപെണ്ണിനെയും, ചില ഗർഭശിശുക്കളെയും നിങ്ങൾ നിഷിദ്ധമാക്കിത്തള്ളുന്നു. അതൊക്കെ അല്ലാഹു കൽപിച്ച മതവിധികളാണെന്ന നിലക്കാണ് ചെയ്യുന്നതും. അല്ലാഹു നിഷിദ്ധമാക്കിയിട്ടുണ്ടെങ്കിൽ അത് ഈ ഇനങ്ങളിൽ നിന്നുള്ള ആണിനെയാണോ, അതല്ല പെണ്ണിനെയാണോ, അതല്ല പെണ്ണിന്റെ ഗർഭത്തിലുള്ളതിനെയാണോ?! അങ്ങിനെയാണെങ്കിൽ എല്ലാ ആണും, അല്ലെങ്കിൽ എല്ലാ പെണ്ണും, അല്ലെങ്കിൽ എല്ലാ ഗർഭസ്ഥശിശുവും നിഷിദ്ധമായിരിക്കേണ്ടതല്ലേ?! ചിലതിനെ നിഷിദ്ധമെന്നും, ചിലതിനെ അനുവദനീയമെന്നും വേർതിരിക്കുവാനുള്ള ന്യായമെന്താണ്?! അല്ലാഹു അങ്ങിനെയുള്ള യാതൊരു നിയമവും കൽപിച്ചിട്ടില്ല. ഉണ്ടെന്ന് നിങ്ങൾക്ക് വാദമുണ്ടെങ്കിൽ അതിന് എന്താണ് തെളിവ്?! അവൻ അതുകൽപിച്ചരുളിയപ്പോൾ നിങ്ങളതിന് ദൃക്സാക്ഷികളായി അവിടെ ഹാജരുണ്ടായിരുന്നോ?! എന്നൊക്കെയാണ് അല്ലാഹു പറഞ്ഞതിന്റെ സാരം.

ആക്ഷേപവും; പരിഹാസവും നിറഞ്ഞ ചോദ്യങ്ങൾ ചോദിച്ചു ഉത്തരം മുട്ടിക്കുകയല്ല, ന്യായപൂർവ്വമോ പ്രമാണപരമോ ആയ വല്ല അടിസ്ഥാനവും അറിവും ഈ വിഷയത്തിൽ നിങ്ങൾക്കുണ്ടെങ്കിൽ, നിങ്ങൾ അതൊന്ന് സമർപ്പിക്കുവിൻ എന്ന് അവരെ അല്ലാഹു വെല്ലുവിളിക്കുകയാണ്. ഞങ്ങളുടെ പൂർവ്വികന്മാർ അങ്ങിനെ ചെയ്തുവരുന്നത് കണ്ടു ഞങ്ങളും അനുകരിച്ചുവെന്നല്ലാതെ മറ്റെന്താണ് അവർക്ക് പറയുവാനുള്ളത്?! ഇല്ല. ഒന്നുമില്ല. അപ്പോൾ, നാമമാത്രമെങ്കിലും യാതൊരു ന്യായവും കൂടാതെ അല്ലാഹുവിന്റെ പേരിൽ കള്ളം പറഞ്ഞുണ്ടാക്കി മനുഷ്യരെ വഴിപിഴപ്പിക്കുകയാണ് അവരിലുള്ള പുരോഹിത വർഗം ചെയ്യുന്നതെന്ന് സ്പഷ്ടം. ഇതിൽപരം അക്രമവും അനീതിയും എന്താണ്?! ഈ അക്രമം കൈവെടിഞ്ഞു നേർമാർഗം സ്വീകരിക്കുവാൻ തയ്യാറാകാത്ത കാലത്തോളം അവർക്ക് രക്ഷയില്ലതന്നെ.

## വിഭാഗം - 18

قُل لَّآ أَجِدُ فِي مَآ أُوحِيَ إِلَيَّ مُحَرَّمًا عَلَىٰ طَاعِمٍ يَطْعَمُهُۥٓ إِلَّآ أَن يَكُونَ مَيْتَةً أَوْ دَمًا مَّسْفُوحًا أَوْ لَحْمَ خِنزِيرٍ فَإِنَّهُۥ رِجْسٌ أَوْ فِسْقًا أُهِلَّ لِغَيْرِ ٱللَّهِ بِهِۦ ۚ

﴾145﴿ **(നബിയേ) പറയുക: 'എനിക്ക് 'വഹ്‌യ്' [ദിവ്യബോധനം] നൽകപ്പെട്ടിട്ടുള്ളതിൽ, ഭക്ഷിക്കു(വാനുദ്ദേശിക്കു)ന്ന ഒരാളുടെ മേലും നിഷിദ്ധമാക്കപ്പെട്ടതായൊന്നും ഞാൻ കാണുന്നില്ല, അത് [ഭക്ഷണം] ശവം, അല്ലെങ്കിൽ ചിന്തപ്പെട്ട രക്തം അല്ലെങ്കിൽ പന്നിമാംസം-കാരണം, അത് മ്ലേച്ഛമാകുന്നു-അല്ലെങ്കിൽ അല്ലാഹു അല്ലാത്തവർക്ക് വേണ്ടി ശബ്ദം ഉയർത്തപ്പെട്ട [അറുക്കപ്പെട്ട] തോന്നിയവാസം (എന്നിവ) ആയിരുന്നാലല്ലാതെ.**

فَمَنِ ٱضْطُرَّ غَيْرَ بَاغٍ وَلَا عَادٍ

**എന്നാൽ, ആരെങ്കിലും (നിയമലംഘനം) കാംക്ഷിക്കുന്നവനല്ലാതെയും, അതിരുവിട്ടവനല്ലാതെയും (അവ ഭക്ഷിക്കുവാൻ) നിർബന്ധിതനായിത്തീരുന്ന പക്ഷം,**

**അപ്പോൾ, നിശ്ചയമായും നിന്റെ റബ്ബ് വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.**

فَإِنَّ رَبَّكَ غَفُورٌ رَّحِيمٌ ﴿١٤٥﴾

﴾145﴿ قُلْ നീ പറയുക لَا أَجِدُ ഞാൻ കാണുന്നില്ല فِي مَا أُوحِيَ വഹ്‌യ് നൽകപ്പെട്ടതിൽ إِلَيَّ എനിക്ക്, എന്നിലേക്ക് مُحَرَّمًا ഒരു നിഷിദ്ധമാക്കപെട്ടതും, ഹറാമാക്കപെട്ടത് ഒന്നും عَلَىٰ طَاعِمٍ ഒരു ഭക്ഷണം കഴിക്കുന്നവന്റെമേലും يَطْعَمُهُ അതിനെ ഭക്ഷിക്കുന്ന إِلَّا أَن يَكُونَ അതായിരുന്നാലല്ലാതെ مَيْتَةً ശവം, ചത്തത് أَوْ دَمًا അല്ലെങ്കിൽ രക്തം مَّسْفُوحًا ചിന്തപെട്ട (ഒഴുകുന്ന) أَوْ لَحْمَ അല്ലെങ്കിൽ മാംസം خِنزِيرٍ പന്നിയുടെ فَإِنَّهُ എന്നാൽ (കാരണം) അത് رِجْسٌ മ്ലേച്ഛമാണ് أَوْ فِسْقًا അല്ലെങ്കിൽ തോന്നിയവാസം أُهِلَّ ശബ്ദം ഉയർത്തപ്പെട്ട لِغَيْرِ اللَّهِ അല്ലാഹു അല്ലാത്തവർക്കുവേണ്ടി بِهِ അതിനെ, അതിൽ, അതുമൂലം فَمَنِ എന്നാൽ (എനി-അപ്പോൾ) ആരെങ്കിലും, വല്ലവനും اضْطُرَّ നിർബന്ധിതനായി (എങ്കിൽ) غَيْرَ بَاغٍ കാംക്ഷിക്കുന്ന (തേടുന്ന-നിയമലംഘനം നടത്തുന്ന)വനല്ലാതെ وَلَا عَادٍ അതിരു വിടുന്നവനല്ലാതെയും فَإِنَّ رَبَّكَ എന്നാൽ നിശ്ചയമായും നിന്റെ റബ്ബ് غَفُورٌ വളരെ പൊറുക്കുന്നവനാണ് رَّحِيمٌ കരുണാനിധിയാണ്.

ആഹാരത്തിനും മറ്റുമായി അല്ലാഹു മനുഷ്യർക്കുവേണ്ടി സൃഷ്ടിച്ചു കൊടുത്ത ഉൽപന്നങ്ങളിൽ നിന്നും, കാലികളിൽ നിന്നും ചിലത് ഹലാലും (അനുവദനീയവും), ചിലത് ഹറാമും (നിഷിദ്ധവും) ആക്കിക്കൊണ്ടിരിക്കുന്ന മുശ്‌രിക്കുകളോട് എനിക്ക് ലഭിച്ച ദിവ്യസന്ദേശങ്ങളിലൊന്നും തന്നെ ഈ നാല് വസ്തുക്കളല്ലാതെ മറ്റൊന്നും നിഷിദ്ധമാക്കപ്പെട്ടിട്ടുള്ളതായി കാണുന്നില്ലെന്നു പറയുവാൻ നബി ﷺയോടു അല്ലാഹു കൽപിക്കുന്നു. മതനിയമം നിയമിക്കുവാനുള്ള അധികാരം അല്ലാഹുവിന് മാത്രമേയുള്ളൂ. അതുകൊണ്ട് ഈ നാലിനു പുറമെ വല്ലതും നിഷിദ്ധമാണെന്നോ, ഈ നാലിൽ ഏതെങ്കിലും അനുവദനീയമാണെന്നോ പറയുവാൻ ആർക്കും അവകാശമില്ലെന്ന് താല്പര്യം.

ഈ വചനത്തിൽ പ്രസ്താവിക്കപ്പെട്ട വസ്തുക്കൾ -ശവം, രക്തം, പന്നിമാംസം, അല്ലാഹു അല്ലാത്തവർക്കുവേണ്ടി ശബ്ദം ഉയർത്തപ്പെട്ടത് (അഥവാ അല്ലാഹു അല്ലാത്തവരുടെ പേരിൽ അറുക്കപ്പെട്ടത്) എന്നീ നാലു വസ്തുക്കൾ- മാത്രമേ ഭക്ഷിക്കൽ നിഷിദ്ധമാക്കപ്പെട്ടിട്ടുള്ളൂവെന്ന് സൂ: അൽബക്വറഃ 173 ലും, സൂ: മാഇദ:4 ലും ഇതിനു മുമ്പ് അല്ലാഹു പ്രസ്താവിച്ചത് നാം കണ്ടു. താഴെ സൂ: നഹ്ൽ 115 ൽ വീണ്ടും വരുന്നുമുണ്ട്. മാഇദഃയിലെ വചനത്തിൽ ഈ നാലിന് പുറമെ, കുടുങ്ങിച്ചത്തത്, വീണുചത്തത് മുതലായ ചില ഇനങ്ങൾകൂടി പറയപ്പെട്ടിട്ടുണ്ടെങ്കിലും അവയെല്ലാം ശവത്തിൽ ഉൾപെട്ടതും, അതിന്റെ വിശദീകരണമായി പറയപ്പെട്ടതുമാണെന്ന് അവിടെ നാം ചൂണ്ടിക്കാട്ടുകയുണ്ടായി. ഈ നാലിനെക്കുറിച്ചും അത്യാവശ്യം അറിഞ്ഞിരിക്കേണ്ടുന്ന വിവരങ്ങൾ പലതും സൂറത്തുൽ ബക്വറഃയിൽ വെച്ചും, ചിലതെല്ലാം മാഇദഃയിൽവെച്ചും വിവരിക്കുകയും ചെയ്തിരിക്കുന്നു. അതുകൊണ്ട് ഇവിടെ അതാവർത്തിക്കേണ്ടുന്ന ആവശ്യമില്ല. എന്നാൽ, മറ്റു സ്ഥലങ്ങളിൽ പ്രസ്താവിക്കപ്പെടാത്ത ചില കാര്യങ്ങൾ ഈ വചനത്തിൽ വ്യക്തമാക്കപ്പെട്ടിട്ടുള്ളതിനെപറ്റിയാണ് ഇവിടെ അൽപം വിവരിക്കു

വാനുള്ളത്.

അവിടങ്ങളിൽ രക്തം (دم) എന്നു മാത്രമേ പറഞ്ഞിട്ടുള്ളൂ. ഇവിടെ അതിനെ ചിന്ത പ്പെട്ടത് (مَسْفُوحًا) എന്ന് വിശേഷിപ്പിച്ചിരിക്കുന്നു. അതായത്, അറവു മൂലമോ, മുറി പ്പെട്ടോ മറ്റോ ഒഴുകി വരുന്ന രക്തം എന്നർത്ഥം. അതുകൊണ്ട് ആ സ്ഥലങ്ങളിലും 'രക്തം' കൊണ്ടുദ്ദേശിക്കപ്പെട്ടിരിക്കുന്നത് ഒഴുകുന്ന രക്തം (دم مسفوح) ആണെന്നും, മാംസത്തിൽ നിന്നും വേറിടാതെ അതോടുപറ്റി നിൽക്കുന്ന രക്തക്കലർപ്പിന് വിരോധ മില്ലെന്നും ഇതിൽ നിന്നു മനസ്സിലാക്കാം. മറ്റു സ്ഥലങ്ങളിൽ പന്നിമാംസം വിരോധിച്ച തിന് പ്രത്യേക കാരണമൊന്നും പറഞ്ഞിട്ടില്ല. ഇവിടെ 'അതിനു കാരണം അത് മ്ലേച്ഛ മാണ് (فَإِنَّهُ رِجْسٌ)' എന്നു പ്രത്യേകം പറഞ്ഞിരിക്കുന്നു. പന്നിമാംസം കഴിക്കുന്നവർക്ക് അത് ഒരു ആസ്വാദ്യ വസ്തുവായി തോന്നാമെങ്കിലും അത് രോഗാംശം കലർന്നതാ ണെന്ന് പലവൈദ്യവിശാരദന്മാരും സമ്മതിച്ചതാണ്. ഒരു പക്ഷേ, പ്രസ്തുത രോഗാം ശങ്ങളെ പരിശോധിച്ചു നീക്കം ചെയ്‌വാൻ ഏതെങ്കിലും ശാസ്ത്രീയ പരിഹാരം ഉണ്ടെന്നു വന്നാൽ തന്നെയും അതൊരു മ്ലേച്ഛവസ്തുവാണെന്ന് അതിനെപറ്റി മനുഷ്യ രെക്കാൾ അറിയുന്നവനായ സ്രഷ്ടാവ് പറയുമ്പോൾ -ആ മ്ലേച്ഛതയെക്കുറിച്ചു നമുക്ക് വേണ്ടതുപോലെ മനസ്സിലാക്കുവാൻ കഴിയാതിരുന്നാൽ തന്നെയും- അതിൽ നമുക്ക് അജ്ഞാതമായ ചില ദോഷവശങ്ങളുണ്ടായിരിക്കുമെന്ന് തീർച്ചയാണ്. കാഷ്ടങ്ങൾ തുടങ്ങിയ മ്ലേച്ഛ വസ്തുക്കൾ തിന്നുക പതിവാക്കിയ മറ്റൊരു മൃഗത്തെ പന്നിയെപോലെ വേറെ കാണുവാൻ പ്രയാസം. അതോടുകൂടി മ്ളേച്ഛത ശരീരാരോഗ്യത്തെ ബാധിക്കു ന്നത് തന്നെയാവണമെന്നില്ല താനും. സ്വഭാവ വികാരാദികളെ ദുഷിപ്പിക്കുന്ന വല്ല ദോഷ ങ്ങളും ആയിരിക്കുവാനും സാധ്യതയുണ്ട്. ഇതിനുദാഹരണമായി ചില പണ്ഡിതന്മാർ ചിലതൊക്കെ ചൂണ്ടിക്കാട്ടാതെയുമില്ല. പന്നിമാംസം വിരോധിച്ചതിന് കാരണം അതു മ്ളേച്ഛമായതാണെന്ന് പറഞ്ഞതിൽനിന്ന് കാഷ്ടം, മൂത്രം മുതലായ മ്ലേച്ഛമായ എല്ലാ മലിന വസ്തുക്കളും ഭക്ഷിക്കുവാൻ പാടില്ലെന്നുകൂടി മനസ്സിലാക്കാവുന്നതാണ്. പ്രത്യേക കാരണമോ, തെളിവോ ഇല്ലാത്തപ്പോൾ, ദുഷിച്ച സാധനങ്ങൾ പൊതുവെ നിഷിദ്ധമാണെന്നും, വിശിഷ്ട വസ്തുക്കൾ പൊതുവെ അനുവദനീയമാണെന്നുമുള്ളത് ഒരു പൊതുതത്വവുമത്രെ. (5:5; 7:157 മുതലായവയും വ്യാഖ്യാനവും നോക്കുക)

മാഇദഃയിലെ ആയത്തിൽ, ഈ നാലു നിഷിദ്ധ വസ്തുക്കളെക്കുറിച്ചും പറഞ്ഞ ശേഷം അവയെ ചൂണ്ടിക്കൊണ്ട് 'അതൊക്കെ തോന്നിയവാസമാകുന്നു (ذلكم فسق) എന്നു പറഞ്ഞിരിക്കുന്നു. ഇവിടെ, അല്ലാഹു അല്ലാത്തവരുടെ നാമത്തിൽ അറുക്കപ്പെ ട്ടതിനെപറ്റി മാത്രമാണ് 'തോന്നിയവാസം(فسقا)' എന്നു ഉപയോഗിച്ചത്. നിഷിദ്ധ വസ്തു ക്കളെ ഉപയോഗിക്കുന്നതൊക്കെ തോന്നിയവാസം തന്നെയാണെങ്കിലും അല്ലാഹു അല്ലാ ത്തവരുടെ നാമത്തിൽ അറുക്കുന്നത് കൂടുതൽ ഗൗരവപ്പെട്ട കുറ്റമാണെന്ന് ഇതിൽനിന്ന് മനസ്സിലാക്കാവുന്നതാകുന്നു. അൽബക്വറഃയിലും, മാഇദഃയിലുമെന്നപോലെ ഇവിടെയും നിർബന്ധിതാവസ്ഥ നേരിടുമ്പോൾ, നിയമലംഘനത്തിന്റെ ഉദ്ദേശ്യമില്ലാതെ അത്യാവ ശ്യമായ തോതിൽ അവ ഉപയോഗിക്കുന്നതിന് വിരോധമില്ലെന്ന് അവസാനം അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഇതു സംബന്ധിച്ച വിശദീകരണം മുമ്പ് കഴിഞ്ഞു പോയിട്ടു ള്ളത് ഇവിടെയും ഓർമിക്കുക.

നാലു സൂറത്തുകളിലാണല്ലോ ഈ നാലു വസ്തുക്കളും നിഷിദ്ധങ്ങളായി പ്രഖ്യാ പിക്കപ്പെട്ടിരിക്കുന്നത്. രണ്ടെണ്ണം മക്കീ സൂറത്തുകളും രണ്ടെണ്ണം മദനീ സൂറത്തുക

ളുമാകുന്നു. മക്കീ സൂറത്തായ നഹ്ലിലും, മദനീസൂറത്തായ അൽബക്വറഃയിലും ഈ നാലു വസ്തുക്കൾ മാത്രമേ നിഷിദ്ധമാക്കപ്പെട്ടിട്ടുള്ളൂ (انما حرم..) എന്ന് പറഞ്ഞപ്പോൾ, മക്കീ സൂറത്തായ ഈ സൂറത്തിൽ, ഈ നാലെണ്ണമല്ലാതെ വേറെ ഒന്നും നിഷിദ്ധമാക്കപ്പെട്ടതായി എനിക്ക് വഹ്യ് ലഭിച്ചിട്ടില്ലെന്ന് പ്രഖ്യാപിക്കണം (قل لا اجد فيما اوحى...) എന്ന് നബി ﷺ യോടു കൽപിക്കുകയാണ് ചെയ്തിരിക്കുന്നത്. മദനീ സൂറത്തായ മാഇദഃയിലാകട്ടെ, നിങ്ങൾക്ക് ഓതിക്കേൾപിക്കപ്പെടുന്നതല്ലാത്ത മറ്റു കാലിജന്തുക്കൾ നിങ്ങൾക്ക് അനുവദനീയമാക്കപ്പെട്ടിരിക്കുന്നു (احلت لكم بهيمة الانعام) എന്ന് 2-ാം വചനത്തിൽ ആദ്യം ഒന്ന് പ്രസ്താവിച്ച ശേഷം പിന്നീടാണ് (4-ാം വചനത്തിൽ) ഈ നാല് വസ്തുക്കൾ നിങ്ങൾക്ക് നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞിരിക്കുന്നത് രണ്ടാം വചനത്തിൽ ഒഴിവാക്കപെട്ട വസ്തുക്കൾ 4-ാം വചനത്തിൽ പ്രസ്താവിക്കപെട്ട നാലെണ്ണം തന്നെയാണെന്നുള്ളതിൽ ആർക്കും ഭിന്നാഭിപ്രായമില്ല താനും. ചുരുക്കത്തിൽ, ഈ നാല് വസ്തുക്കൾ മാത്രമേ ഭക്ഷിക്കൽ നിഷിദ്ധമാക്കപ്പെട്ടിട്ടുള്ളൂവെന്ന് ഈ നാലു സൂറത്തുകളിലും വ്യക്തമായി പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ഈ നാലിന്നു പുറമെയുള്ള വസ്തുക്കളൊന്നും തന്നെ നിഷിദ്ധമല്ലെന്നാണ് മുൻഗാമികളിലും പിൻഗാമികളിലുമുള്ള ചില പണ്ഡിതന്മാരുടെ അഭിപ്രായം. സ്വഹാബികളിൽ ഇബ്നു അബ്ബാസും, ഇബ്നു ഉമറും, ആഇശായും (റ) ഈ അഭിപ്രായക്കാരായിട്ടാണ് അറിയപ്പെടുന്നത്. ഇമാം മാലിക്കും (റ) ഈ അഭിപ്രായക്കാരനാണെന്ന് കാണുന്നു. ക്വുർആൻ വ്യാഖ്യാതാക്കളിൽ ഇമാം റാസീ (റ)യും ഇതാണ് ബലപ്പെടുത്തിയിരിക്കുന്നത്.

എന്നാൽ ഈ നാലു വസ്തുക്കൾക്ക് പുറമെ ചില വസ്തുക്കൾകൂടി നബി ﷺ വിരോധിച്ചിരിക്കുന്നതായി പ്രബലമായ ഹദീഥുകളിൽ വന്നിട്ടുള്ളത് പ്രസിദ്ധമാണ്. ഇതിനെപറ്റി പ്രസ്തുത അഭിപ്രായക്കാരായ പണ്ഡിതന്മാർ പറയുന്നതിന്റെ ചുരുക്കം ഇതാണ്: ഇസ്ലാമിലെ ഒരു സുസ്ഥിരമായ നിയമമെന്ന നിലക്കോ, കുറ്റകരമായ ഹറാം (നിഷിദ്ധം) എന്ന നിലക്കോ ഉള്ള വിരോധമല്ല ആ ഹദീഥുകളുടെ താൽപര്യം. കേവലം വൃത്തി കെട്ടതും, മതദൃഷ്ട്യാ വെറുക്കപ്പെട്ടതും ( مكروه ) എന്ന നിലക്കുള്ള വിരോധമാണ്. ആ ഹദീഥുകളുടെ ചില രിവായത്തുകളിൽ, നബി ﷺ വിരോധിച്ചു( نهى النبي ﷺ) എന്നും, ചിലതിൽ അതിനു കാരണം, നബി ﷺ ഹറാമാക്കിയ ( حرم النبي ص ) എന്നും കാണുന്നു. ഇതിനു കാരണം, നബി ﷺ വിരോധിച്ചതിന്റെ അർത്ഥം നബി ﷺ നിഷിദ്ധമായി പ്രഖ്യാപിച്ചുവെന്നാണെന്ന് അതിന്റെ നിവേദകന്മാർ ധരിച്ചതായിരിക്കുമെന്നും വ്യാഖ്യാനിക്കപ്പെടുന്നു.

പക്ഷേ, സ്വന്തം യുക്തിക്കനുസരിച്ച് മതകാര്യങ്ങളെ വിലയിരുത്തുവാൻ ബദ്ധപ്പാട് കാണിക്കാറുള്ള ചില ആധുനിക പണ്ഡിതന്മാർ പ്രസ്തുത ഹദീഥുകളെപ്പറ്റി വിധി കൽപിക്കുന്നത് വേറെ രൂപത്തിലാകുന്നു. ഈ നാലു വസ്തുക്കൾ മാത്രമാണ് നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നതെന്ന് ക്വുർആൻ വ്യക്തമാക്കിയിരിക്കെ, നബി ﷺ ആ നാലിനു പുറമെ വേറെ ചിലതുംകൂടി വിരോധിക്കുവാൻ അവകാശമില്ല. അതുകൊണ്ട് അങ്ങിനെയുള്ള ഹദീഥുകളൊന്നും സ്വീകാര്യമേ അല്ല, ഇതാണ് അവരുടെ തീരുമാനം. ഇത് വാസ്തവത്തിൽ യാഥാർത്ഥ്യത്തിന് നേരെ താൽപര്യപൂർവ്വം കണ്ണടച്ചു ഇരുട്ടാക്കലാണെന്ന് നിഷ്പക്ഷ ബുദ്ധിയുള്ള എല്ലാവർക്കും അറിയാവുന്നതാകുന്നു. നബി ﷺ യുടെ ഹദീഥുകൾക്ക് ഇവരുടെ അടുക്കൽ വലിയ നിലയും വിലയുമൊന്നും ഇല്ലെന്നുള്ളതിൽ നിന്നാണ് ഈ മറുപടിയുടെ ഉൽഭവമെന്ന് അവരുടെ പലരുടെയും പല പ്രസ്താവ

നകളിൽ നിന്നും മനസ്സിലാക്കാം.

കാട്ടുജീവികളിൽ നിന്ന് ദന്തമുള്ളവ, നീണ്ട നഖമുള്ളവ- അഥവാ തേറ്റപല്ലുകൾ വഴി ജന്തുക്കളെ വേട്ടയാടിപിടിക്കുന്ന മൃഗങ്ങളും, കാലിലെ നഖം ഉപയോഗിച്ചു ജന്തുക്കളെ വേട്ടയാടിപ്പിടിക്കുന്ന മാംസഭുക്കുകളായ പക്ഷികളും വീട്ടു കഴുത (വളർത്തു കഴുത) എന്നിങ്ങിനെ ചിലതുകൂടി നബി ﷺ വിരോധിച്ചിരിക്കുന്നുവെന്നാണ് പ്രസ്തുത ഹദീഥുകളിൽ വന്നിട്ടുള്ളത്. അതുകൊണ്ട് ഈ നാലിന് പുറമെ അവയും ഭക്ഷിക്കുവാൻ പാടില്ലാത്തവയായിട്ടാണ് മുൻഗാമികളിലും പിൻഗാമികളിലുമുള്ള ഭൂരിഭാഗം പണ്ഡിതന്മാരും എണ്ണിവരുന്നത്. നിഷിദ്ധതയെ ക്വുർആൻ നാലെണ്ണത്തിൽ പരിമിതപ്പെടുത്തിയിരിക്കെ, നബി ﷺ അവക്ക് പുറമെ ചിലതുകൂടി എങ്ങിനെ നിരോധിച്ചുവെന്ന സംശയത്തിന് അവർ പല മറുപടിയും നൽകുന്നുണ്ട്. അവയിൽ പ്രസക്തമായതിന്റെ സാരം ഇവിടെ ചുരുക്കി ഉദ്ധരിക്കാം:-

**ഒന്ന്:** ഈ നാലു വസ്തുക്കൾ മാത്രമാണ് നിഷിദ്ധമായവ -നാലിനു പുറമെയുള്ള വസ്തുക്കൾ അനുവദനീയമാണ്- എന്നുപറയുമ്പോൾ, ആ അനുവദനീയ വസ്തുക്കൾക്ക് ഒരു നിർവ്വചനമോ അടിസ്ഥാനമോ ഉണ്ടായിരിക്കണമല്ലോ. അഥവാ ഈ നാലെണ്ണത്തെ ഒഴിവാക്കിയിരിക്കുന്നത് ഏതിൽ നിന്നായിരിക്കുമെന്ന് ആലോചിക്കേണ്ടതുണ്ട്.(*) ഈ നാലുമല്ലാത്ത സകല വസ്തുക്കളും ഭക്ഷിക്കൽ അനുവദനീയമാണെന്ന് ആരും വാദിക്കുന്നില്ല. മ്ലേച്ഛവും മലിനവുമായതും വിഷവസ്തുക്കളും ഭക്ഷിച്ചുകൂടാത്തതാണെന്ന് എല്ലാവരും സമ്മതിക്കും. അതിന് ക്വുർആനിൽ നിന്നും ഹദീഥിൽ നിന്നും തെളിവും ലഭിക്കുന്നു. അപ്പോൾ, ആ നാലെണ്ണം ഒഴിച്ചുള്ള മുഴുവൻ വസ്തുക്കളും അനുവദനീയമാണെന്നാണ് അല്ലാഹു പറഞ്ഞതിന്റെ താൽപര്യമെന്ന് വരുവാൻ നിവൃത്തിയില്ല. ഒന്നുകിൽ മുശ്‌രിക്കുകൾ ചിലത് നിഷിദ്ധവും ചിലത് അനുവദനീയവുമാക്കി തരം തിരിച്ചിരുന്ന വസ്തുക്കളിൽ നിന്ന്, അല്ലെങ്കിൽ ആടുമാടൊട്ടകങ്ങളിൽ നിന്ന് ആ നാലെണ്ണം മാത്രം നിഷിദ്ധമാക്കപ്പെടുകയും അവയിൽ ആ നലെണ്ണമല്ലാത്തതൊക്കെ അനുവദനീയമാക്കപ്പെടുകയും ചെയ്തിരിക്കുന്നുവെന്നേ അതിന് അർത്ഥമാകുവാൻ തരമുള്ളൂ. അങ്ങിനെയെങ്കിൽ, പന്നിമാംസത്തിന് അതിൽ എങ്ങിനെ സ്ഥാനമുണ്ടായി? എന്ന് ചോദിക്കപ്പെടാം. ആടുമാടുകളെപോലെയുള്ള ഒരു ജീവിയായിട്ടാണ് അന്നും ഇന്നും പന്നിയെ ഭക്ഷിക്കാറുള്ളവർ ഗണിച്ചുവരുന്നത്. ആ സ്ഥിതിക്ക് മറ്റു മൂന്നിനെക്കുറിച്ചും പറഞ്ഞപ്പോൾ അതോടു ചേർത്തു പന്നിയെക്കൂടി എടുത്തു പറയുന്നതിൽ അസാംഗത്യമില്ല. ആടുമാടൊട്ടകങ്ങളി (انعام)ൽ പെടാത്ത ഒരു പ്രത്യേക ഇനമായതു കൊണ്ടുതന്നെയാണ് അതിനെപറ്റി പ്രത്യേകം (ഈ വചനത്തിൽ) فَإِنَّهُ رِجْسٌ (കാരണം, അത് മ്ളേച്ഛമാണ്) എന്ന് എടുത്തു പറഞ്ഞിരിക്കുന്നത്.

**രണ്ട്:** നബി തിരുമേനി ﷺയുടെ കർത്തവ്യങ്ങളെക്കുറിച്ചു പറയുന്ന കൂട്ടത്തിൽ وَيُحِلُّ لَهُمُ الطَّيِّبَاتِ وَيُحَرِّمُ عَلَيْهِمُ الْخَبَائِثَ - الا عراف (അവർക്ക് അദ്ദേഹം വിശിഷ്ട വസ്തുക്കളെ അനുവദനീയമാക്കിക്കൊടുക്കുകയും, ദുഷിച്ച വസ്തുക്കളെ അവരുടെമേൽ നിഷിദ്ധമാക്കുകയും ചെയ്യും (7:157) എന്നു അല്ലാഹു പറയുന്നു. അപ്പോൾ, മ്ളേച്ഛവും ദുഷിച്ചതുമായ വസ്തുക്കളെന്നു നബി ﷺ കാണുകയോ അവിടുത്തേക്ക് വഹ്‌യ്മൂലം അറിയുകയോ ചെയ്യുന്ന വസ്തുക്കളെ നബി ﷺക്ക് നിഷിദ്ധമായി പ്രഖ്യാപിക്കാമെന്ന്

(*) يعنى ما هو المستثنى منه بالا وما هو المقصور بانما؟

ഇതിൽ നിന്ന് മനസ്സിലാകുന്നു. മറ്റൊരു സ്ഥലത്ത് يَسْأَلُونَكَ مَاذَا أُحِلَّ لَهُمْ قُلْ أُحِلَّ لَكُمُ الطَّيِّبَاتُ - المائدة തങ്ങൾക്ക് എന്താണ് അനുവദനീയമാക്കപ്പെട്ടിരിക്കുന്നതെന്ന് അവർ നിന്നോട് ചോദിക്കുന്നു. പറയുക: നിങ്ങൾക്ക് വിശിഷ്ട വസ്തുക്കൾ അനുവദനീയമാക്കപ്പെട്ടിരിക്കുന്നു (5:5) എന്നും പറയുന്നു. ക്വുർആനിൽ എടുത്തു പറയപ്പെട്ട ഈ നാലുമല്ലാത്തവയെല്ലാം അനുവദനീയമാക്കപ്പെട്ടിരിക്കുന്നുവെന്നോ മറ്റോ പറയാതെ പൊതുവിൽ വിശിഷ്ട വസ്തുക്കളെല്ലാം അനുവദനീയമാക്കപ്പെട്ടിരിക്കുന്നുവെന്നാണ് ഈ വചനം കാണിച്ചു തരുന്നത്. ചുരുക്കത്തിൽ, വിശിഷ്ടമല്ലാത്തതും, ദുഷിച്ചതുമായ ചില വസ്തുക്കളെയാണ് പ്രസ്തുത ഹദീഥുകളിൽ നബി ﷺ വിരോധിച്ചതെന്നത്രെ ഇതിൽ നിന്നൊക്കെ വ്യക്തമാകുന്നത്. വാസ്തവം അല്ലാഹുവിന്നറിയാം. 'അല്ലാഹുവിന്റെ റസൂൽ നിഷിദ്ധമാക്കിയത് അല്ലാഹു നിഷിദ്ധമാക്കിയതുപോലെതന്നെയാണ്' (ദാ; ജ; ദാരിമീ) എന്ന് നബി ﷺ പ്രസ്താവിച്ചിട്ടുമുണ്ട്.

**മൂന്ന്**: ഈ നാലു വസ്തുക്കൾ മാത്രമേ നിഷിദ്ധമുള്ളൂവെന്ന് പ്രസ്താവിക്കുന്ന ഓരോ വചനങ്ങളുടെയും തൊട്ടു മുമ്പും പിമ്പും പറയപ്പെട്ടിട്ടുള്ള കാര്യങ്ങൾ കൂടി പരിശോധിക്കുന്നത് സന്ദർഭോചിതമായിരിക്കും. അല്ലാഹു നൽകിയിട്ടുള്ള വിശിഷ്ട വസ്തുക്കളെ ഭക്ഷിച്ചുകൊള്ളുവാനും, അവനോട് നന്ദികാണിക്കുവാനും തൊട്ടു മുമ്പുള്ള വചനത്തിൽ ആഹ്വാനം ചെയ്തുകൊണ്ടാണ് അൽബക്വറഃയിലും, നഹ്‌ലിലും ഈ നാല് വസ്തുക്കൾ മാത്രമേ നിഷിദ്ധമാക്കപ്പെട്ടിട്ടുള്ളൂവെന്ന് പ്രസ്താവിച്ചിരിക്കുന്നത്. സൂ: നഹ്‌ലിൽ അതിനെത്തുടർന്നു മുശ്‌രിക്കുകൾ ചില വസ്തുക്കളെ ഹറാമും ഹലാലുമായി കെട്ടിപ്പറഞ്ഞതിനെക്കുറിച്ച് ആക്ഷേപിക്കുകയും ചെയ്യുന്നു. (ആടുമാടൊട്ടകങ്ങളാകുന്ന) കാലികളിൽ, നിങ്ങൾക്ക് ഓതിക്കേൾപിക്കപ്പെടുന്നതൊഴിച്ചു ബാക്കിയെല്ലാം നിങ്ങൾക്ക് അനുവദനീയമാക്കപ്പെട്ടിരിക്കുന്നുവെന്ന് ആദ്യം പറഞ്ഞ ശേഷമാണ് പിന്നീട് ഈ നാലു വസ്തുക്കളും നിങ്ങൾക്ക് നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നുവെന്ന് സൂ: മാഇദഃയിൽ പറഞ്ഞിരിക്കുന്നത്. കൂടാതെ, കാലികളിൽ നിന്നും നിങ്ങൾക്ക് ഓതിക്കേൾപ്പിക്കപ്പെടുന്നതൊഴിച്ചു ബാക്കിയുള്ളവ നിങ്ങൾക്ക് അനുവദനീയമാക്കപ്പെട്ടിരിക്കുന്നുവെന്ന് സൂ: ഹജ്ജ് 30-ാം വചനത്തിലും കാണാം. ഈ സൂറത്തിലാകട്ടെ, ഈ വചനത്തിന്റെ മുമ്പും പിമ്പുമുള്ള പല വചനങ്ങളിലും പ്രധാന പ്രതിപാദ്യ വിഷയം തന്നെ, മുശ്‌രിക്കുകൾ ചില കാലികളെ നിഷിദ്ധമാക്കിയതിനെപറ്റിയാണ്താനും. ഇതെല്ലാം കണക്കിലെടുക്കുമ്പോൾ, ആടുമാടൊട്ടകങ്ങളാകുന്ന കാലികളിൽ നിന്ന് -അല്ലെങ്കിൽ മുശ്‌രിക്കുകൾ ഹറാമും ഹലാലുമാക്കി തരംതിരിക്കാറുണ്ടായിരുന്ന വസ്തുക്കളിൽനിന്ന്- ഈ നാലെണ്ണത്തെ മാത്രമെ അല്ലാഹു നിഷിദ്ധമാക്കിയിട്ടുള്ളൂവെന്നായിരിക്കും ഉദ്ദേശ്യമെന്നുവെക്കുവാൻ ന്യായമുണ്ട്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, ഈ നാല് വസ്തുക്കളും ക്വുർആൻ മുഖേന ഖണ്ഡിതവും സ്പഷ്ടവുമായി നിരോധിക്കപ്പെട്ടിരിക്കുന്നു. മ്ലേച്ഛവും ഉപദ്രവകരവുമായ വസ്തുക്കൾ നിരോധിക്കപ്പെട്ടവയാണെന്നുള്ളത് ഒരു പൊതുതത്വവുമാണ്. അത് വിവരിക്കൽ നബി ﷺയുടെ കർത്തവ്യങ്ങളിൽപെട്ടതുമാണെന്ന നിലക്ക് നാലിന് പുറമെ മറ്റു ചില വസ്തുക്കൾകൂടി നിരോധിക്കപ്പെട്ടവയാണെന്ന് നബി ﷺ നമുക്ക് വ്യക്തമാക്കിത്തരുകയും ചെയ്തു. അപ്പോൾ, നാലിന് പുറമെ, ഹദീഥുകളിൽ വല്ലതും വിരോധിക്കപ്പെട്ടു കാണുന്നതിനെപ്പറ്റി ആശയക്കുഴപ്പത്തിനവകാശമില്ല.

ചുരുക്കിപ്പറഞ്ഞാൽ, ഒന്നുകിൽ നല്ല വിശിഷ്ട വസ്തുക്കൾ (الطيبات) അനുവദ

നീയങ്ങളാണെന്നും, ദുഷിച്ചതും മ്ലേച്ഛമായതുമായ വസ്തുക്കൾ (الرجس والخبيثات) നിഷിദ്ധങ്ങളാണെന്നുമുള്ള പൊതു തത്വത്തിന്റെ വിശദീകരണമെന്നോണം, നബി ﷺ വിരോധിച്ചതായി ബലപ്പെട്ട ഹദീഥുകളിൽ വന്നിട്ടുള്ള വസ്തുക്കളും -ക്വുർആനിൽ നിന്നും വ്യക്തമായി അറിയപ്പെട്ട ഈ നാലു വസ്തുക്കൾക്ക് പുറമെ- നിഷിദ്ധങ്ങളായുണ്ടെന്നു വെക്കുക. അല്ലെങ്കിൽ -മേൽ ചൂണ്ടിക്കാട്ടിയതുപോലെ- ഈ നാലു വസ്തുക്കൾ മാത്രമേ പരിപൂർണമായ അർത്ഥത്തിൽ നിരോധിക്കപ്പെട്ടവയായുള്ളുവെന്നും, ചില വസ്തുക്കളെക്കൂടി നബി ﷺ വിരോധിച്ചിരിക്കുന്നത് ഈ നാലു വസ്തുക്കളെപ്പോലെ തന്നെ അവയും നിഷിദ്ധങ്ങളാണെന്ന അർത്ഥത്തിലല്ലെന്നും, കേവലം നന്നല്ലാത്തതും വെറുക്കപ്പെട്ടതും ( **مكروه** )ആണവഎന്ന അർത്ഥത്തിലാണെന്നുംവെക്കുക എന്നല്ലാതെ പ്രത്യേകമായ താൽപര്യം പുലർത്തുന്ന ആളുകൾ പറയുന്നതുപോലെ -ക്വുർആനിൽ നിഷിദ്ധമാക്കിയ ഈ നാലു വസ്തുക്കൾക്ക് പുറമെ നബി ﷺ വല്ലതും വിരോധിച്ചതായി കാണുന്ന ഹദീഥുകളെല്ലാം അടിസ്ഥാന രഹിതങ്ങളാണെന്ന് വാദിക്കുന്നതിന് യാതൊരു ന്യായീകരണവും ഇല്ല.

ഈ രണ്ട് നിഗമനങ്ങളിൽ നാം ആദ്യം ചൂണ്ടിക്കാട്ടിയതാണ് ഭൂരിപക്ഷം പണ്ഡിതന്മാരുടെയും അഭിപ്രായം. എങ്കിലും ക്വുർആൻ വചനങ്ങളോടും, കർമശാസ്ത്ര നിദാന (علم الاصول) തത്വങ്ങളോടും കൂടുതൽ യോജിച്ചു കാണുന്നത് രണ്ടാമത് പറഞ്ഞതാകുന്നു. രണ്ടിൽ ഏതെങ്കിലും ഒന്നാണ് ശരിയെന്ന് തോന്നുന്നവർ മറ്റേ അഭിപ്രായക്കാരെ തെറ്റുകാരും പിഴച്ചവരുമായി ഗണിച്ചുകൂടാത്തതാണ്. ഹറാമല്ലെന്ന് വന്നാൽ തന്നെയും ഈ നാലിനു പുറമെ, ബലപ്പെട്ട ഹദീഥുകളിൽ വിരോധിക്കപ്പെട്ടു കാണുന്ന എല്ലാ വസ്തുക്കളെയും വർജ്ജിക്കുന്നതാണ് മുസ്ലിംകൾക്ക് ഉത്തമമെന്നുള്ളതിൽ പണ്ഡിതന്മാരിൽ ആർക്കും സംശയമില്ല. ഒരു കൂട്ടർക്ക് വിശിഷ്ടമെന്നു തോന്നുന്ന വസ്തു മറ്റൊരു കൂട്ടർക്ക് മ്ലേച്ഛമായി തോന്നിയേക്കാം. അതുകൊണ്ട് വിശിഷ്ടമായതും, മ്ലേച്ഛമായതും കണിശമായി വേർതിരിക്കത്തക്ക മാനദണ്ഡം ഒട്ടില്ലതാനും. അതേ സമയത്ത്. ചില ഫുക്വഹാക്കൾ (കർമശാസ്ത്ര പണ്ഡിതന്മാർ) നിഷിദ്ധവസ്തുക്കളുടെയും, അനുവദനീയ വസ്തുക്കളുടെയും നീണ്ട പട്ടികകൾ വിവരിച്ചു കാണുന്നതിനു മതിയായ ഒരു അടിസ്ഥാനവുമില്ലെന്നും, അതവരുടെ സ്വന്തം അഭിപ്രായം മാത്രമാണെന്നും മനസ്സിലാക്കേണ്ടതുമാകുന്നു. والله الهادى الى الصواب

وَعَلَى ٱلَّذِينَ هَادُوا۟ حَرَّمْنَا كُلَّ ذِى ظُفُرٍ ۖ وَمِنَ ٱلْبَقَرِ وَٱلْغَنَمِ حَرَّمْنَا عَلَيْهِمْ شُحُومَهُمَآ إِلَّا مَا حَمَلَتْ ظُهُورُهُمَآ أَوِ ٱلْحَوَايَآ أَوْ مَا ٱخْتَلَطَ بِعَظْمٍ ۚ

**﴾146﴿ യഹൂദികളായവരുടെ മേലാകട്ടെ, നഖമുള്ള എല്ലാറ്റിനെയും നാം നിഷിദ്ധമാക്കി; മാടിൽനിന്നും ആടിൽ നിന്നും അവയുടെ കൊഴുപ്പുകളെയും അവരുടെമേൽ നാം നിഷിദ്ധമാക്കി; അവയുടെ മുതുകുകളോ, കുടലുകളോ വഹിച്ച [ഉൾക്കൊണ്ട]തോ, അല്ലെങ്കിൽ എല്ലുമായി(പറ്റി) കലർന്നതോ ഒഴികെ.**

ذَٰلِكَ جَزَيۡنَٰهُم بِبَغۡيِهِمۡۖ وَإِنَّا لَصَٰدِقُونَ ﴿١٤٦﴾

**അത്, അവരുടെ ധിക്കാരം മൂലം അവർക്ക് നാം പ്രതിഫലം നൽകിയതാണ്. നിശ്ചയമായും നാം സത്യം പറയുന്നവർ തന്നെ.**

﴾146﴿ وَعَلَى الَّذِينَ യാതൊരുത്തരുടെ മേലാകട്ടെ هَادُوا യഹൂദികളായ (യഹൂദ നാമം സ്വീകരിച്ച) حَرَّمْنَا നാം നിഷിദ്ധമാക്കി كُلَّ ذِي ظُفُرٍ നഖമുള്ള എല്ലാറ്റിനെയും وَمِنَ الْبَقَرِ മാട്ടിൽ നിന്നും وَالْغَنَمِ ആടിൽ നിന്നും حَرَّمْنَا عَلَيْهِمْ അവരുടെ മേൽ നാം നിഷിദ്ധമാക്കി شُحُومَهُمَا അവ രണ്ടിന്റെയും കൊഴുപ്പുകൾ إِلَّا مَا حَمَلَتْ വഹിച്ച (ഉൾക്കൊണ്ട) ظُهُورُهُمَا അവയുടെ (രണ്ടിന്റെയും) മുതുകുകൾ أَوِ الْحَوَايَا അല്ലെങ്കിൽ കുടലുകൾ أَوْ مَا اخْتَلَطَ അല്ലെങ്കിൽ കലർന്നത് بِعَظْمٍ എല്ലിനോട് ذَٰلِكَ അത് جَزَيْنَاهُم അവർക്ക് നാം പ്രതിഫലം നൽകി (നൽകിയതാണ്) بِبَغْيِهِمْ അവരുടെ ധിക്കാരം (അതിക്രമം-നിയമലംഘനം)കൊണ്ട് وَإِنَّا നിശ്ചയമായും നാം لَصَادِقُونَ സത്യം പറയുന്നവർതന്നെ.

---

فَإِن كَذَّبُوكَ فَقُل رَّبُّكُمۡ ذُو رَحۡمَةٖ وَٰسِعَةٖ وَلَا يُرَدُّ بَأۡسُهُۥ عَنِ ٱلۡقَوۡمِ ٱلۡمُجۡرِمِينَ ﴿١٤٧﴾

**﴾147﴿ (നബിയേ) എനി, നിന്നെ അവർ വ്യാജമാക്കുകയാണെങ്കിൽ നീ പറയുക: 'നിങ്ങളുടെ രക്ഷിതാവ് വിശാലമായ കാരുണ്യമുള്ളവനാകുന്നു; കുറ്റവാളികളായ ജനങ്ങളിൽ നിന്ന് അവന്റെ ശൗര്യം (അഥവാ ശിക്ഷ) തട്ടി നീക്കപ്പെടുന്നതുമല്ല'.**

﴾147﴿ فَإِن كَذَّبُوكَ എനി (എന്നാൽ) അവർ നിന്നെ വ്യാജമാക്കിയെങ്കിൽ فَقُلْ അപ്പോൾ നീ പറയുക رَبُّكُمْ നിങ്ങളുടെ റബ്ബ് ذُو رَحْمَةٍ കാരുണ്യമുള്ളവനാകുന്നു وَاسِعَةٍ വിശാലമായ وَلَا يُرَدُّ തട്ടിക്കളയ (തടുക്ക)പ്പെടുകയുമില്ല بَأْسُهُ അവന്റെ ശൗര്യം (ശക്തി-ശിക്ഷ) عَنِ الْقَوْمِ ജനങ്ങളിൽ നിന്ന് الْمُجْرِمِينَ കുറ്റവാളികളായ

---

നഖമുള്ള വസ്തുക്കൾ (ذِو ظُفُرٍ) കൊണ്ടുദ്ദേശ്യം, ഒട്ടകം, ഒട്ടകപക്ഷി, വാത്ത്, താറാവ് മുതലായവയെപോലെ വിരലുകൾ -അല്ലെങ്കിൽ കുളമ്പുകൾ- പിളർന്നതല്ലാത്ത ജീവികളാണെന്നാണ് ക്വുർആൻ വ്യാഖ്യാതാക്കൾ പറഞ്ഞുകാണുന്നത്. ജീവികളെ വേട്ടയാടിപ്പിടിക്കുന്നതും അല്ലാത്തതുമായ എല്ലാതരം നഖമുള്ള ജീവികളും ഉൾപെടുമെന്നും, ഇല്ലെന്നും അഭിപ്രായങ്ങൾ വേറെയും കാണാം. നഖമുള്ള എല്ലാ ജീവികളും, ആടുമാടുകളുടെ മുതുകുകളിലോ, കുടലുകളിലോ എല്ലുകളിലോ ചേർന്നു നിൽക്കുന്നതല്ലാത്ത കൊഴുപ്പുകളും യഹൂദികൾക്ക് അല്ലാഹു നിഷിദ്ധമാക്കിയിരുന്നു. അവ

രുടെ നിയമ ലംഘനവും ധിക്കാരവും നിമിത്തം അവർക്ക് നൽകിയ ഒരു ശിക്ഷയായിരുന്നു അത്. അഥവാ മുൻപ്രവാചകന്മാർ മുതൽക്കേ ഇസ്‌ലാമിൽ അംഗീകരിക്കപ്പെട്ടുവന്ന സുസ്ഥിരമായ ഒരു മതവിധിയായിരുന്നില്ല അത്. ഇതാണ് സത്യാവസ്ഥ. ഇതവർ സമ്മതിക്കുവാൻ തയ്യാറാകുന്നില്ലെങ്കിൽ അവരെ അറിയിക്കണം: അല്ലാഹുവിന്റെ കാരുണ്യത്തിന്റെ വിശാലത കൊണ്ടാണ് അവൻ നിങ്ങളുടെ മേൽ ശിക്ഷാനടപടി എടുക്കാതെ അയച്ചു വിട്ടിരിക്കുന്നത്. ഇപ്പോൾ നിങ്ങളെ അവൻ ഒഴിവാക്കിയിട്ടുണ്ടെങ്കിലും ഭാവിയിൽ കുറ്റവാളികളെ അവൻ ശിക്ഷിക്കാതിരിക്കുകയില്ല, എന്നൊക്കെയാണ് മേൽപറഞ്ഞതിന്റെ സാരം. 'യഹൂദികളായവരുടെ അക്രമം നിമിത്തം അവർക്ക് അനുവദനീയമാക്കപ്പെട്ടിരുന്ന ചില വിശിഷ്ട വസ്തുക്കളെ അവരുടെമേൽ നാം നിഷിദ്ധമാക്കി' എന്ന് സൂ:നിസാഉ് 160 ൽ അല്ലാഹു പറഞ്ഞിട്ടുള്ളതിന്റെ ഒരു വിശദീകരണമാണ് 146-ാം വചനം എന്നു പറയാം.

ഈ നിഷിദ്ധമാക്കലിനെപറ്റി പറഞ്ഞപ്പോൾ - ഇവിടെയും സൂറത്തുന്നിസാഇലും- 'യഹൂദരായവരുടെ മേൽ (وَعَلَى الَّذِينَ هَادُوا) ' എന്നാണ് അല്ലാഹു ഉപയോഗിച്ചിരിക്കുന്നത്. അഥവാ മറ്റു പല സന്ദർഭങ്ങളിലും കാണാവുന്നതുപോലെ 'വേദക്കാരുടെ മേൽ' എന്നോ ഇസ്‌റാഈല്യരുടെ മേൽ എന്നോ പറഞ്ഞില്ല. മൂസാ നബി (അ)യുടെ കാലത്തോ അടുത്ത കാലങ്ങളിലോ യഹൂദികൾ എന്ന പേർ ഇസ്‌റാഈല്യർക്കുണ്ടായിരുന്നില്ല. പിൽക്കാലങ്ങളിൽ മാത്രമാണ് അവർ ആ പേരിൽ അറിയപ്പെട്ടതും, അവരുടെ രിബ്ബീമാരാൽ (മതനേതാക്കളാൽ) ക്രോഡീകരിക്കപെട്ട യഹൂദ നിയമ സംഹിത അവർ സ്വീകരിച്ചു വന്നതും. എന്നിരിക്കെ, ഇവയെ നിഷിദ്ധമാക്കിയ വിവരം മൂസാ (അ) കൊണ്ടുവന്ന തൗറാത്തിൽ ഉണ്ടായിരിക്കുവാൻ അവകാശമില്ല. പക്ഷേ, തൗറാത്താണെന്നു വാദിക്കപ്പെടാറുള്ള ബൈബളിലെ പുസ്തകങ്ങളിൽ ഒട്ടകം, മുയൽ, കുഴിമുയൽ മുതലായവയും, ആടിന്റെയും മാടിന്റെയും കൊഴുപ്പും (മേദസ്സും) ഭക്ഷിക്കുവാൻ പാടില്ലാത്തതാണെന്നു കാണുന്നുണ്ട്. (ലേവ്യർ: 11 ൽ 4-8; ആവർത്തനം: 14 ൽ 7,8; ലേവ്യർ:7 ൽ 23-25 നോക്കുക) പിൽക്കാലത്ത് അവരുടെ പണ്ഡിത പുരോഹിതന്മാരാൽ ആവിഷ്ക്കരിക്കപ്പെട്ട മത നിയമങ്ങളും, വേദഗ്രന്ഥത്തിലെ ചില ഭാഗങ്ങൾക്ക് അവർ നൽകിവന്ന വ്യാഖ്യാനങ്ങളും വേദഗ്രന്ഥത്തിൽ അതിന്റെ മൂലത്തോടു ചേർത്തു വേദഗ്രന്ഥമെന്നോണം അവർ സ്വീകരിച്ചു പോന്നിട്ടുണ്ട്; നിലവിലുള്ള ബൈബ്ളിലെ പല ഭാഗങ്ങളും അങ്ങിനെയുള്ളവയാകുന്നു. അക്കൂട്ടത്തിൽ ഇത് പിന്നീട് എഴുതിച്ചേർക്കപ്പെട്ടതായിരിക്കണം. വേദക്കാർ ഈ വാസ്തവം സമ്മതിക്കുവാൻ മടിച്ചേക്കുക സ്വാഭാവികമാണ്. പക്ഷേ, ചില ഭക്ഷ്യവസ്തുക്കൾ തങ്ങൾക്ക് നിഷിദ്ധമാണെന്ന് വേദക്കാർ വാദിച്ചപ്പോൾ, നിങ്ങൾ പറയുന്നത് സത്യമാണെങ്കിൽ നിങ്ങൾ തൗറാത്ത് കൊണ്ടുവന്ന് അതൊന്നു വായിക്കുവാൻ (فَأْتُوا بِالتَّوْرَاةِ فَاتْلُوهَا إِنْ كُنْتُمْ صَادِقِينَ) എന്നു അവരെ വെല്ലുവിളിക്കുവാൻ അല്ലാഹു നബി ﷺ യോട് കൽപിച്ചതും അവർക്കതിന് കഴിയാതെ ചില ഉപായങ്ങൾ പ്രവർത്തിച്ചതും സൂ: ആലുഇംറാൻ 93 ലും വ്യാഖ്യാനത്തിലും നാം മുമ്പ് കണ്ടുവല്ലോ.

سَيَقُولُ ٱلَّذِينَ أَشْرَكُوا۟ لَوْ شَآءَ ٱللَّهُ مَآ أَشْرَكْنَا وَلَآ ءَابَآؤُنَا

**﴾148﴿ 'ശിർക്ക്' ചെയ്യുന്നവർ [അല്ലാഹുവിനോട് പങ്കുചേർക്കുന്നവർ] പറഞ്ഞേക്കും: അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ, ഞങ്ങളാകട്ടെ, ഞങ്ങളുടെ പിതാക്കളാകട്ടെ, 'ശിർക്ക്' ചെയ്യുമായിരുന്നില്ല;**

وَلَا حَرَّمْنَا مِن شَيْءٍ

ഞങ്ങൾ യാതൊരു വസ്തുവെയും നിഷിദ്ധമാക്കുകയും ചെയ്യുമായിരുന്നില്ല'.

كَذَٰلِكَ كَذَّبَ ٱلَّذِينَ مِن قَبْلِهِمْ حَتَّىٰ ذَاقُوا۟ بَأْسَنَا ۗ

അപ്രകാരം, അവരുടെ മുമ്പുള്ളവരും വ്യാജമാക്കിയിരിക്കുന്നു. (അതെ) നമ്മുടെ ശൗര്യം [ശിക്ഷ] അവർ രുചി നോക്കുന്നതുവരെ.

قُلْ هَلْ عِندَكُم مِّنْ عِلْمٍ فَتُخْرِجُوهُ لَنَآ ۖ إِن تَتَّبِعُونَ إِلَّا ٱلظَّنَّ وَإِنْ أَنتُمْ إِلَّا تَخْرُصُونَ ﴿١٤٨﴾

നീ പറയുക: 'നിങ്ങളുടെ പക്കൽ വല്ല അറിവുമുണ്ടോ- ഞങ്ങൾക്ക് നിങ്ങൾ അത് വെളിപ്പെടുത്തിത്തരുവാൻ?! നിങ്ങൾ ഊഹത്തെയല്ലാതെ പിൻപറ്റുന്നില്ല; നിങ്ങൾ മതിപ്പിട്ടു പറയുകയല്ലാതെ ചെയ്യുന്നുമില്ല'

قُلْ فَلِلَّهِ ٱلْحُجَّةُ ٱلْبَٰلِغَةُ ۖ فَلَوْ شَآءَ لَهَدَىٰكُمْ أَجْمَعِينَ ﴿١٤٩﴾

《149》 നീ പറയുക: 'അപ്പോൾ, അല്ലാഹുവിനാണ് തികഞ്ഞ [പ്രബലമായ] ന്യായമുള്ളത്. എന്നാൽ, അവൻ ഉദ്ദേശിച്ചിരുന്നെങ്കിൽ, നിങ്ങളെ മുഴുവനും അവൻ സന്മാർഗത്തിലാക്കുക തന്നെ ചെയ്യുമായിരുന്നു'.

---

《148》 سَيَقُولُ പറയും, പറഞ്ഞേക്കും الَّذِينَ أَشْرَكُوا ശിർക്ക് ചെയ്തവർ, പങ്കുചേർത്തവർ (ബഹുദൈവ വിശ്വാസികൾ) لَوْ شَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ مَا أَشْرَكْنَا ഞങ്ങൾ ശിർക്ക് ചെയ്യുമായിരുന്നില്ല وَلَا آبَاؤُنَا ഞങ്ങളുടെ പിതാക്കളും (ചെയ്ക) ഇല്ല وَلَا حَرَّمْنَا ഞങ്ങൾ നിഷിദ്ധമാക്കുകയുമില്ല مِن شَيْءٍ ഒരു വസ്തുവിനെയും كَذَٰلِكَ അപ്രകാരം كَذَّبَ വ്യാജമാക്കി, കളവാക്കി الَّذِينَ യാതൊരുവർ (യാതൊരു കൂട്ടരും) مِن قَبْلِهِمْ അവരുടെ മുമ്പുള്ള حَتَّىٰ ذَاقُوا അവർ രുചി നോക്കുന്ന(അനുഭവിച്ച)തുവരെ بَأْسَنَا നമ്മുടെ ശൗര്യം, ശിക്ഷ قُلْ നീ പറയുക هَلْ عِندَكُم നിങ്ങളുടെ പക്കലുണ്ടോ مِنْ عِلْمٍ വല്ല അറിവും, വിവരവും فَتُخْرِجُوهُ എന്നിട്ടത് നിങ്ങൾ വെളിവാക്കി (പുറത്തു)കൊണ്ടു വരുവാൻ, വെളിപ്പെടുത്തുമാറ് لَنَا ഞങ്ങൾക്ക് إِن تَتَّبِعُونَ നിങ്ങൾ പിൻപറ്റുന്നില്ല إِلَّا الظَّنَّ ഊഹത്തെയല്ലാതെ وَإِنْ أَنتُمْ നിങ്ങളല്ല താനും إِلَّا تَخْرُصُونَ നിങ്ങൾ മതിപ്പിടുക(മട്ടം പറയുക)യല്ലാതെ 《149》 قُلْ നീ പറയുക فَلِلَّهِ അപ്പോൾ അല്ലാഹുവിനാണ് (ഉള്ളത്) الْحُجَّةُ ന്യായം, തെളിവ് الْبَالِغَةُ തികഞ്ഞതായ فَلَوْ شَاءَ എന്നാൽ (അപ്പോൾ) അവൻ ഉദ്ദേശിച്ചിരുന്നെങ്കിൽ لَهَدَاكُمْ അവൻ നിങ്ങളെ നേർമാർഗത്തിലാക്കുകതന്നെ ചെയ്തിരുന്നു أَجْمَعِينَ മുഴുവൻ, എല്ലാവരെയും.

മുശ്‌രിക്കുകളുടെ പല വിശ്വാസാചാരങ്ങളെക്കുറിച്ചും പ്രസ്താവിച്ച ശേഷം, അവർ അവയെ ന്യായീകരിക്കുവാൻ കൊണ്ടു വരാവുന്ന ഒരു വാദം ഉദ്ധരിച്ചുകൊണ്ട് അല്ലാഹു അതിനെ ശക്തിയായി ഖണ്ഡിക്കുന്നു. 'മുശ്‌രിക്കുകൾ പറഞ്ഞു'വെന്നോ 'പറയുന്നു' വെന്നോ പറയാതെ, അവർ പറഞ്ഞേക്കും അഥവാ വഴിയെ പറയും (سَيَقُولُ) എന്നാണ് അല്ലാഹു പറയുന്നത്. ഈ വചനം അവതരിക്കുമ്പോൾ അവർ ആ വാദം പുറത്തു പറഞ്ഞു കഴിഞ്ഞിട്ടില്ലെന്നാണ് ഇതിൽനിന്ന് മനസ്സിലാകുന്നത്. അവരുടെ ഇതേവാദം സൂ: നഹ്ൽ 35 ലും, അതിന്റെ ചുരുക്കം സുഖ്റുഫ് 20 ലും അല്ലാഹു ഉദ്ധരിച്ചിട്ടുണ്ട്. ആ രണ്ടിടത്തും 'മുശ്‌രിക്കുകൾ പറഞ്ഞു-അവർ പറയുന്നു' ( وَقَالَ الَّذِينَ أَشْرَكُوا، وَقَالُوا ) എന്നാണ് പ്രയോഗം. അപ്പോൾ, അതവർ ചിലപ്പോൾ തുറന്നു പറയുകതന്നെ ചെയ്തിട്ടുണ്ടെന്നും വ്യക്തമാകുന്നു. അല്ലാഹു പറഞ്ഞ കാര്യം സംഭവിക്കാതിരിക്കുകയില്ലല്ലോ.

അല്ലാഹു ഉദ്ദേശിച്ച പ്രകാരമല്ലാതെ ഒന്നും സംഭവിക്കുകയില്ല. അപ്പോൾ, ഞങ്ങളും ഞങ്ങളുടെ പൂർവ്വീകന്മാരും പല ആരാധ്യന്മാരെ സ്വീകരിച്ചു വരുന്നതും, അവർക്കുവേണ്ടി നേർച്ചയും വഴിപാടുകളും നടത്തുന്നതും, ചില വസ്തുക്കളെ ഞങ്ങൾ നിഷിദ്ധമാക്കിത്തീർക്കുന്നതുമെല്ലാം അവന്റെ ഉദ്ദേശ്യപ്രകാരം ഉണ്ടാകുന്നതാണ്. അതിൽ നിന്ന് ഒഴിഞ്ഞു നിൽക്കുവാൻ ഞങ്ങൾക്ക് കഴിയുകയില്ല. എന്നിരിക്കെ അതിലൊന്നും ഞങ്ങൾ തെറ്റുകാരല്ല. ഞങ്ങളെ ആക്ഷേപിക്കുന്നതും ശരിയല്ല എന്നൊക്കെയാണ് മുശ്‌രിക്കുകളുടെ വാദം. ആത്മാർത്ഥത തൊട്ടു തീണ്ടാത്ത ഒരു വാദമാണത്. മുശ്‌രിക്കുകളെ സംബന്ധിച്ചിടത്തോളം, അവരുടെ അന്ധവിശ്വാസങ്ങൾക്കും ദുരാചാരങ്ങൾക്കും ന്യായം പറഞ്ഞൊപ്പിക്കുക മാത്രമല്ല -നബി ﷺയെയും, സത്യവിശ്വാസികളെയും പരിഹസിക്കൽ കൂടിയാണ്- അവരുടെ ഉദ്ദേശ്യം. കാരണം, മുശ്‌രിക്കുകൾ അല്ലാഹുവിന്റെ വിധി നിർണയത്തിലും ഉദ്ദേശ്യത്തിലും വിശ്വസിക്കുന്നവരല്ല. അഥവാ വിശ്വസിച്ചിരുന്നുവെന്ന് സങ്കൽപിച്ചാൽ തന്നെയും ഈ പറയുന്നതിൽ അവർക്ക് ആത്മാർത്ഥതയുമില്ല. തങ്ങൾ ചെയ്യുന്നതൊക്കെ അല്ലാഹുവിന്റെ ഉദ്ദേശ്യപ്രകാരം ഉണ്ടായിട്ടുള്ളതാകകൊണ്ട് അതെല്ലാം അവൻ തൃപ്തിപെട്ടതുമായിരിക്കും; പിന്നെ എന്തിനാണ് പ്രവാചകന്മാരും വേദഗ്രന്ഥങ്ങളുമൊക്കെ അവയെപറ്റി ഞങ്ങളെ ആക്ഷേപിക്കുന്നത്? ഞങ്ങൾ കുറ്റക്കാരല്ലല്ലോ! എന്നൊക്കെയാണവർ ഇതുമുഖേന സമർത്ഥിക്കുന്നത്.

അല്ലാഹുവിന്റെ ഉദ്ദേശ്യത്തിന്റെ പേരിലുള്ള ഈ കള്ളവാദം ഇവരിൽനിന്ന് മാത്രമല്ല, മുമ്പ് ഇവരുടെ പൂർവ്വികന്മാരിൽ നിന്നും ഉണ്ടാകാറുണ്ടായിരുന്നുവെന്ന് كَذَٰلِكَ كَذَّبَ الَّذِينَ مِن قَبْلِهِمْ (അപ്രകാരം അവരുടെ മുമ്പുള്ളവരും വ്യാജമാക്കി) എന്നുപറഞ്ഞുകൊണ്ട് അല്ലാഹു ചൂണ്ടിക്കാട്ടുന്നു. അതെ, അക്രമങ്ങളും തോന്നിയവാസങ്ങളും ന്യായീകരിക്കുവാൻ മുമ്പ് മുതൽക്കേ അതിന്റെ ആൾക്കാർ ഉപയോഗപ്പെടുത്താറുള്ള ഒരു ഊന്നുവടിയാണ് ഈ ന്യായവാദം. ഇന്നും ഇതുപോലെ പലരും പറയുന്നത് കേൾക്കാം. 'അപ്രകാരം അവരുടെ മുമ്പുള്ളവർ വ്യാജം പറഞ്ഞു'വെന്ന് പറയാതെ, 'അവരുടെ മുമ്പുള്ളവരും വ്യാജമാക്കി' (كَذَّبَ) എന്നാണ് അല്ലാഹു പറഞ്ഞത്. അപ്പോൾ, അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ ഞങ്ങളത് ചെയ്യുമായിരുന്നില്ല എന്ന് അവർ പറഞ്ഞത് വ്യാജമല്ല -അത് സത്യം തന്നെയാണ്. പക്ഷേ, അതുമൂലം അവർ ഉദ്ദേശിക്കുന്നത് അവരുടെ സത്യനിഷേധത്തെ ന്യായീകരിക്കലാണ് എന്ന് ഈ വാക്ക് സൂചിപ്പിക്കുന്നു. അവർ പറഞ്ഞ വാക്ക് കളവാണെങ്കിൽ അപ്രകാരം അവരുടെ മുമ്പുള്ള

വരും കളവ് പറഞ്ഞു ( كَذَّبَ ) എന്നാണല്ലോ പറയേണ്ടിയിരുന്നത്.

മുശ്‌രിക്കുകളുടെ ഈ വാദത്തെ മൂന്നു പ്രകാരത്തിലാണ് എതിർക്കുവാൻ നബി ﷺ യോടു കൽപിക്കുന്നത്.

(1) നിങ്ങളുടെ ഈ ന്യായവാദം ശരിവെക്കുന്ന വല്ല വിവരവും -ബുദ്ധിപരമോ, പ്രമാണപരമോ ആയ വല്ല തെളിവും- നിങ്ങൾക്ക് കാണിക്കുവാനുണ്ടെങ്കിൽ അതൊന്നു കാണിക്കുവിൻ എന്ന്. ഒന്നുമില്ലെന്ന് തീർച്ചയാണല്ലോ.

(2) നിങ്ങൾ ഊഹത്തെ മാത്രം പിൻപറ്റുകയാണ് ചെയ്യുന്നതെന്ന്. നിങ്ങൾ പറയുന്നതും ചെയ്യുന്നതും ശരിയാണെന്ന് നിങ്ങൾക്ക് തന്നെ ഉറപ്പില്ല. ഉണ്ടെങ്കിൽ അത് സ്ഥാപിക്കുവാൻ ന്യായവും ഉണ്ടാകേണ്ടതല്ലേ?! എന്ന് സാരം.

(3) നിങ്ങൾ ഈ പറയുന്നത് നിങ്ങൾ സൂക്ഷ്മമായി പറയുന്നതല്ല -വെറുതെ മതിപ്പിട്ടു പറയുകയാണെന്ന്. അല്ലാഹു അങ്ങിനെ ഉദ്ദേശിച്ചുവെന്ന് അറിഞ്ഞ ശേഷമോ, അറിഞ്ഞതുകൊണ്ടോ അല്ല, നിങ്ങൾ അതൊക്കെ ചെയ്തത്. ചെയ്തു കഴിഞ്ഞ ശേഷം അതൊരു കാരണമാക്കി എടുത്തു പറയുക മാത്രമാണ് ചെയ്യുന്നത് എന്ന് താൽപര്യം. ഇങ്ങിനെ, ആ വാദത്തിന്റെ പൊള്ളത്തരം സ്ഥാപിച്ചശേഷം അല്ലാഹു പറയുന്നു: قُلْ فَلِلَّهِ الْحُجَّةُ الْبَالِغَةُ (പറയുക: അപ്പോൾ, അല്ലാഹുവിനാണ് തികച്ചും ന്യായമുള്ളത്). അപ്പോൾ, പ്രവാചകന്മാർ മുഖേന നിങ്ങളുടെ ദുർമാർഗങ്ങളെയും ദുരാചാരങ്ങളെയും നിർമാർജനം ചെയ്യുന്നതിലും അവയുടെ പേരിൽ നിങ്ങളെ ആക്ഷേപിക്കുന്നതിലുമെല്ലാം അല്ലാഹുവിന്ന് തികച്ചും ന്യായമുണ്ടെന്ന് സാരം.

തുടർന്നുകൊണ്ട് അല്ലാഹു പറയുന്നു: فَلَوْ شَاءَ لَهَدَاكُمْ أَجْمَعِينَ (എന്നാൽ, അവൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ നിങ്ങളെ മുഴുവനും അവൻ നേർമാർഗത്തിലാക്കുമായിരുന്നു) അതായത്, നിങ്ങൾ മുഴുവനും (മലക്കുകളെപോലെ) ശുദ്ധപ്രകൃതിക്കാരായ സന്മാർഗികളായിത്തന്നെ ഇരിക്കണമെന്നാണ് അല്ലാഹു ഉദ്ദേശിച്ചിരുന്നതെങ്കിൽ, അതങ്ങിനെതന്നെ ആകുമായിരുന്നു. പക്ഷേ, അവൻ ഉദ്ദേശിച്ചത് അങ്ങിനെയല്ല. സത്യാസത്യങ്ങളും നന്മതിന്മകളും വേണ്ടതുപോലെ തെളിവുസഹിതം മനസ്സിലാക്കിക്കൊടുക്കുകയും, അതോടൊപ്പം സന്മാർഗത്തിലേക്ക് ക്ഷണിക്കുകയും ചെയ്യുക. എന്നിട്ട് ഇഷ്ടമുള്ളവർ സ്വീകരിക്കട്ടെ, ഇഷ്ടമുള്ളവർ നിരസിക്കട്ടെ (فَمَنْ شَاءَ فَلْيُؤْمِنْ وَمَنْ شَاءَ فَلْيَكْفُرْ).അവർക്ക് ഇച്ഛാസ്വാതന്ത്ര്യം നൽകുകയും ചെയ്യുക. ഇതാണവൻ നിശ്ചയിച്ചിരിക്കുന്നത് എന്ന് താൽപര്യം.

ഈ യഥാർത്ഥ്യം വളരെ സ്ഥലങ്ങളിൽ ക്വുർആൻ -വ്യക്തമായ രൂപത്തിലും സൂചനാരൂപത്തിലുമായി പ്രസ്താവിച്ചു കാണാം. സൂ: ഹൂദിൽ അല്ലാഹു പറയുന്നു: وَلَوْ شَاءَ رَبُّكَ لَجَعَلَ النَّاسَ أُمَّةً وَاحِدَةً (സാരം: നിന്റെ റബ്ബ് ഉദ്ദേശിച്ചിരുന്നുവെങ്കിൽ മനുഷ്യരെ അവൻ ഒരേ ഒരു സമുദായമാക്കുമായിരുന്നു. അവൻ കരുണ ചെയ്തവരൊഴികെ (മറ്റെല്ലാവരും) ഭിന്നാഭിപ്രായക്കാരായിക്കൊണ്ടേ ഇരിക്കുന്നതാണ്. അതിനായിട്ടാണ് അവൻ അവരെ സൃഷ്ടിച്ചിരിക്കുന്നതും. ജിന്നുകളിൽ നിന്നും, മനുഷ്യരിൽ നിന്നുമെല്ലാം ഞാൻ നരകത്തെ നിറക്കുക തന്നെ ചെയ്യുമെന്നുള്ള നിന്റെ റബ്ബിന്റെ വാക്യം പരിപൂർണമായിരിക്കുന്നു (ഹൂദ്: 118,119). സൂ: യൂനുസിൽ പറയുന്നു: وَلَوْ شَاءَ رَبُّكَ لَآمَنَ مَنْ فِي الْأَرْضِ كُلُّهُمْ... (സാരം: നിന്റെ റബ്ബ് ഉദ്ദേശിച്ചിരുന്നുവെങ്കിൽ ഭൂമിയി

ലുള്ളവർ മുഴുവനും വിശ്വസിക്കുമായിരുന്നു. അപ്പോൾ മനുഷ്യരെ, അവർ സത്യവിശ്വാസികളായിത്തീരുവാൻ നീ നിർബന്ധിക്കുന്നുവോ?! (യൂനുസ്:99). സത്യവിശ്വാസികളും, സത്യനിഷേധികളും തമ്മിൽ നടമാടുന്ന ശണ്ഠകളെ ചൂണ്ടിക്കാട്ടിക്കൊണ്ട് അൽബക്വറഃയിൽ പറയുന്നു: وَلَوْ شَاءَ اللَّهُ مَا اقْتَتَلُوا وَلَٰكِنَّ اللَّهَ يَفْعَلُ مَا يُرِيدُ (അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവർ ശണ്ഠകൂടുകയില്ലായിരുന്നു. പക്ഷേ, അല്ലാഹു അവൻ ഉദ്ദേശിക്കുന്നത് ചെയ്യുന്നു (അൽബക്വറഃ:253) ഇതുപോലെ പല വചനങ്ങളും കാണാം.

'അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ ഞങ്ങൾ ശിർക്കും മറ്റും ചെയ്യുമായിരുന്നില്ല'. (لَوْ شَاءَ اللَّهُ مَا أَشْرَكْنَا) എന്ന് തങ്ങളുടെ പ്രവൃത്തികളെ ന്യായീകരിക്കുവാൻവേണ്ടി മുശ്‌രിക്കുകൾ പറഞ്ഞ ആ വാക്ക് സത്യവിരുദ്ധമാണെന്നല്ല -അതുവഴി അവർ ഉദ്ദേശിക്കുന്ന ആശയവും ലക്ഷ്യവും തെറ്റാണെന്ന്- അവർക്ക് നൽകിയ മറുപടിയുടെ സാരമെന്ന് ഇതിൽ നിന്നൊക്കെ വ്യക്തമാണല്ലോ. അവരുടെ ആ വാക്ക് വാസ്തവത്തിൽ ശരിതന്നെയാണെന്ന് ഈ സൂറത്തിൽ ഇതിനുമുമ്പും നാം വായിച്ചു കഴിഞ്ഞ ചില വചനങ്ങളിൽ നിന്നുതന്നെ തെളിഞ്ഞതുമാണ്. 106, 107 വചനങ്ങളിൽ അല്ലാഹു പറഞ്ഞു: واعرض عن المشركين.... (മുശ്‌രിക്കുകളിൽ നിന്ന് തിരിഞ്ഞു കളയുക. അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവർ ശിർക്ക് പ്രവർത്തിക്കുമായിരുന്നില്ല). 137-ാം വചനത്തിൽ പറഞ്ഞു: وَلَوْ شَاءَ اللَّهُ مَا فَعَلُوهُ فَذَرْهُمْ وَمَا يَفْتَرُونَ (അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ അവരതു ചെയ്യുമായിരുന്നില്ല. അതുകൊണ്ട് അവരെയും അവർ കെട്ടിപ്പറയുന്നതും വിട്ടേക്കുക).

മേൽ വിവരിച്ചതിൽനിന്ന് ഈ (148-ാം) വചനമാകട്ടെ, ഇതുപോലെ സൂ: നഹ്ൽ 35; സുഖ്റുഫ്:20 എന്നിവിടങ്ങളിലെ മേൽ സൂചിപ്പിച്ച വചനങ്ങളാകട്ടെ, എല്ലാ കാര്യവും അല്ലാഹുവിന്റെ ഉദ്ദേശ്യവും വിധി നിശ്ചയവും അനുസരിച്ചു മാത്രമാണ് നടക്കുന്നതെന്നും, അവൻ ഉദ്ദേശിക്കാത്തതോ അവന്റെ ഉദ്ദേശ്യത്തിനു വിരുദ്ധമായോ ഒരു കാര്യവും സംഭവിക്കുകയില്ലെന്നുമുള്ള യാഥാർത്ഥ്യത്തെ നിഷേധിക്കുന്നില്ല; നേരെ മറിച്ച് അതിനെ സ്ഥാപിക്കുകയാണ് ചെയ്യുന്നത് എന്ന് സ്പഷ്ടമാണ്. എന്നാൽ, യുക്തിവാദികളും വക്രതാൽപര്യക്കാരുമായ ചില ആളുകൾ മുശ്‌രിക്കുകളുടെ ഈ വാക്കിനെ അടിസ്ഥാനപ്പെടുത്തി -മറ്റൊരു വിധത്തിൽ പറഞ്ഞാൽ, അല്ലാഹുവിന്റെ സ്വന്തം വാക്കുകളായി അവൻ തന്നെ പറഞ്ഞ പല വാക്യങ്ങളെയും മൂടിവെച്ചുകൊണ്ട് - ആ യാഥാർത്ഥ്യങ്ങളെ നിഷേധിക്കാറുണ്ട്. അതിന്റെ നാനാവശങ്ങളെക്കുറിച്ചും, അതിൽ ഈ തൽപരകക്ഷികളുടെ വാദമുഖങ്ങളെക്കുറിച്ചും സൂറത്തുൽ ഹദീദിനുശേഷം കൊടുത്തിട്ടുള്ള വ്യാഖ്യാനക്കുറിപ്പിൽ വേണ്ടത്ര വിശദമായി നാം വിവരിച്ചിട്ടുണ്ട്. കൂടുതൽ അറിയുവാനാഗ്രഹിക്കുന്നവർ അവിടെ നോക്കിക്കൊള്ളട്ടെ. والله الموفق للصواب

قُلْ هَلُمَّ شُهَدَآءَكُمُ ٱلَّذِينَ يَشْهَدُونَ أَنَّ ٱللَّهَ حَرَّمَ هَٰذَا ۖ

**﴾150﴿ (നബിയേ) പറയുക: ('നിങ്ങൾ നിഷിദ്ധമാക്കിയ) ഇത് അല്ലാഹു നിഷിദ്ധമാക്കിയിരിക്കുന്നുവെന്ന് സാക്ഷ്യപ്പെടുത്തുന്ന നിങ്ങളുടെ (വക) സാക്ഷികളെ കൊണ്ടുവരുവിൻ!'**

فَإِن شَهِدُواْ فَلَا تَشْهَدْ مَعَهُمْ ۚ وَلَا تَتَّبِعْ أَهْوَآءَ ٱلَّذِينَ كَذَّبُواْ بِـَٔايَـٰتِنَا وَٱلَّذِينَ لَا يُؤْمِنُونَ بِٱلْـَٔاخِرَةِ وَهُم بِرَبِّهِمْ يَعْدِلُونَ ﴿١٥٠﴾

**എന്നിട്ട് അവർ സാക്ഷ്യം വഹിച്ചുവെങ്കിൽ, അവരോടൊപ്പം നീ സാക്ഷ്യം വഹിക്കരുത്. നമ്മുടെ 'ആയത്ത്' [ലക്ഷ്യം]കളെ വ്യാജമാക്കുന്നവരുടെ ഇച്ഛകളെ നീ പിൻപറ്റുകയും ചെയ്യരുത്; യാതൊരു കൂട്ടരുടെയും (ഇച്ഛകളെ പിൻപറ്റരുത്); അവർ പരലോകത്തിൽ വിശ്വസിക്കുന്നില്ല. അവരാകട്ടെ, തങ്ങളുടെ റബ്ബിനോട് (മറ്റുള്ളവരെ) സമപ്പെടുത്തുകയും ചെയ്യുന്നു.**

---

﴾150﴿ قُلْ നീ പറയുക هَلُمَّ കൊണ്ടുവരുവിൻ شُهَدَاءَكُمُ നിങ്ങളുടെ സാക്ഷികളെ الَّذِينَ يَشْهَدُونَ സാക്ഷ്യം വഹിക്കുന്നവരായ أَنَّ اللَّهَ അല്ലാഹു حَرَّمَ هَذَا ഇത് നിഷിദ്ധമാക്കിയിരിക്കുന്നു (എന്ന്) فَإِنْ شَهِدُوا എന്നിട്ട് (എന്നാൽ) അവർ സാക്ഷ്യം വഹിച്ചെങ്കിൽ فَلَا تَشْهَدْ നീ സാക്ഷ്യം വഹിക്കരുത് مَعَهُمْ അവരോടൊപ്പം وَلَا تَتَّبِعْ നീ പിൻപറ്റുകയും ചെയ്യരുത് أَهْوَاءَ ഇച്ഛ(തന്നിഷ്ടം)കളെ الَّذِينَ كَذَّبُوا വ്യാജമാക്കിയവരുടെ بِآيَاتِنَا നമ്മുടെ ലക്ഷ്യ(ദൃഷ്ടാന്ത)ങ്ങളെ وَالَّذِينَ യാതൊരുവരുടെയും لَا يُؤْمِنُونَ അവർ വിശ്വസിക്കുന്നില്ല بِالْآخِرَةِ പരലോകത്തിൽ وَهُمْ അവരാകട്ടെ بِرَبِّهِمْ തങ്ങളുടെ റബ്ബിനോട് يَعْدِلُونَ സമപ്പെടുത്തുന്നു

---

നിങ്ങൾ നിഷിദ്ധമാക്കിയ ഈ വസ്തുക്കളെ നിങ്ങൾ നിഷിദ്ധമാക്കിയതല്ല -അല്ലാഹു നിഷിദ്ധമാക്കി നിശ്ചയിച്ചതാണ്- എന്ന് തക്കതായ തെളിവ് സഹിതം സ്ഥാപിക്കുന്ന വല്ല സാക്ഷികളെയും നിങ്ങൾക്ക് സമർപ്പിക്കുവാനുണ്ടെങ്കിൽ അവരെയൊന്ന് ഹാജരാക്കുക എന്ന് മുശ്‌രിക്കുകളെ വെല്ലുവിളിക്കുകയാണ്. അതവർക്ക് സാധ്യമല്ലല്ലോ. ഒരു പക്ഷേ, വല്ല വിഡ്ഢികളും അതിന് മുമ്പോട്ട് വന്നാൽ, അവർ സത്യബോധമില്ലാത്ത കള്ളസാക്ഷികളുമായിരിക്കുമെന്ന് തീർച്ചയാണ്. ലക്ഷ്യങ്ങളും ദൃഷ്ടാന്തങ്ങളും വ്യാജമാക്കിത്തള്ളുകയും, പരലോകത്തിൽ വിശ്വസിക്കാതിരിക്കുകയും, അതോടുകൂടി അല്ലാഹുവിന് സമന്മാരെ ഉണ്ടാക്കുകയും ചെയ്യുന്നവർ മാത്രമേ അതിന് മുമ്പോട്ട്‌വരൂ. അതുകൊണ്ട് അവരുടെ സാക്ഷ്യത്തിന് ഒട്ടും വില കൽപിക്കാതെ തള്ളിക്കളയുകയും, അവരുടെ ഇംഗിതത്തിന് വഴങ്ങാതിരിക്കുകയും വേണം എന്നു നബി ﷺയെ ഉണർത്തുകയും ചെയ്യുന്നു.

## വിഭാഗം - 19

﴿151﴾ നീ പറയുക(നബിയേ): 'വരുവൻ! നിങ്ങളുടെ റബ്ബ് നിങ്ങളുടെമേൽ നിഷിദ്ധമാക്കിയത് (എന്തെല്ലാമാണെന്ന്) ഞാൻ നിങ്ങൾക്ക് ഓതിക്കേൾപ്പിക്കാം: അതായത്; നിങ്ങൾ അവനോട് ഒരു വസ്തുവെയും പങ്ക് ചേർക്കരുത്;

۞ قُلْ تَعَالَوْا۟ أَتْلُ مَا حَرَّمَ رَبُّكُمْ عَلَيْكُمْ ۖ أَلَّا تُشْرِكُوا۟ بِهِۦ شَيْـًٔا ۖ

മാതാപിതാക്കളോടാകട്ടെ, നന്മ പ്രവർത്തിക്കുകയും (വേണം);

وَبِٱلْوَٰلِدَيْنِ إِحْسَـٰنًا ۖ

ദാരിദ്ര്യം നിമിത്തം നിങ്ങൾ നിങ്ങളുടെ സന്താനങ്ങളെ കൊലപ്പെടുത്തുകയും ചെയ്യരുത്; നാമത്രെ, നിങ്ങൾക്കും അവർക്കും ആഹാരം നൽകുന്നത്. നീചവൃത്തികളെ - അവയിൽ നിന്ന് പ്രത്യക്ഷമായതിനെയും, പരോക്ഷമായതിനെയും - നിങ്ങൾ സമീപിക്കുകയും ചെയ്യരുത്.

وَلَا تَقْتُلُوٓا۟ أَوْلَـٰدَكُم مِّنْ إِمْلَـٰقٍ ۖ نَّحْنُ نَرْزُقُكُمْ وَإِيَّاهُمْ ۖ وَلَا تَقْرَبُوا۟ ٱلْفَوَٰحِشَ مَا ظَهَرَ مِنْهَا وَمَا بَطَنَ ۖ

അല്ലാഹു നിഷിദ്ധമാക്കി (അഥവാ പരിപാവനമാക്കി)വെച്ച ദേഹത്തെ [ആളെ]ന്യായ പ്രകാരമല്ലാതെ കൊലപ്പെടുത്തുകയും അരുത്.

وَلَا تَقْتُلُوا۟ ٱلنَّفْسَ ٱلَّتِى حَرَّمَ ٱللَّهُ إِلَّا بِٱلْحَقِّ ۚ

അതൊക്കെ, നിങ്ങൾ ബുദ്ധികൊടു(ത്ത് ഗ്രഹി)ക്കുവാൻ വേണ്ടി അല്ലാഹു നിങ്ങളോട് 'വസ്വിയ്യത്ത്' ചെയ്തിരിക്കയാണ്.

ذَٰلِكُمْ وَصَّىٰكُم بِهِۦ لَعَلَّكُمْ تَعْقِلُونَ ﴿١٥١﴾

---

﴿151﴾ قُلْ تَعَالَوْا നീ പറയുക, നിങ്ങൾ വരുവിൻ أَتْلُ ഞാൻ ഓതിത്തരാം, പാരായണം ചെയ്യാം مَا حَرَّمَ നിഷിദ്ധമാക്കിയത് رَبُّكُمْ നിങ്ങളുടെ റബ്ബ് عَلَيْكُمْ നിങ്ങളുടെ മേൽ, നിങ്ങൾക്ക് أَلَا تُشْرِكُوا അതായത് നിങ്ങൾ ശിർക്ക് (പങ്കുചേർക്കൽ) ചെയ്യരുത് (എന്ന്) بِهِ അവനോട്, അവനിൽ شَيْئًا ഒരു വസ്തുവെയും وَبِالْوَالِدَيْنِ മാതാപിതാക്കളോടാകട്ടെ إِحْسَانًا നന്മചെയ്യലും (വേണമെന്ന്) وَلَا تَقْتُلُوا നിങ്ങൾ കൊലപ്പെടുത്തുക (വധിക്കുക)യും ചെയ്യരുത് أَوْلَادَكُمْ നിങ്ങളുടെ സന്താനങ്ങളെ, കുട്ടികളെ مِنْ إِمْلَاقٍ ദാരിദ്ര്യം നിമിത്തം نَحْنُ നാമത്രെ, നാം (തന്നെ) نَرْزُقُكُمْ നിങ്ങൾക്ക് ആഹാരം (ഉപജീവനം) നൽകുന്നു وَإِيَّاهُمْ അവർക്കും وَلَا تَقْرَبُوا നിങ്ങൾ സമീപിക്കുകയും അരുത്

الْفَوَاحِشَ നീചവൃത്തികളെ مَاظَهَرَ പ്രത്യക്ഷമായ مِنْهَا അവയിൽ നിന്ന് وَمَابَطَنَ പരോക്ഷമായത് وَلاتَقْتُلُوا നിങ്ങൾ കൊലപ്പെടുത്തുകയും അരുത് النَّفْسَ ദേഹത്തെ (ആളെ -ആത്മാവിനെ) الَّتِي حَرَّمَ اللَّهُ അല്ലാഹു ഹറാമാക്കിയ (നിഷിദ്ധമാക്കിയ-പരിപാവനമാക്കിയ) إِلابِالْحَقِّ ന്യായ (മുറ-അവകാശ)പ്രകാരമല്ലാതെ ذَٰلِكُمْ അത് (ഒക്കെ) وَصَّاكُمْ بِهِ അതിനെപറ്റി അവൻ നിങ്ങളോട് വസ്വിയ്യത്ത് ചെയ്തിരിക്കുന്നു لَعَلَّكُمْ നിങ്ങളാകുവാൻ, ആയേക്കാം تَعْقِلُونَ നിങ്ങൾ ബുദ്ധികൊടുക്കും.

---

وَلَا تَقْرَبُوا۟ مَالَ ٱلْيَتِيمِ إِلَّا بِٱلَّتِى هِىَ أَحْسَنُ حَتَّىٰ يَبْلُغَ أَشُدَّهُۥ ۖ

﴿152﴾ 'ഏറ്റവും നന്നായുള്ള തേതോ അതനുസരിച്ചല്ലാതെ, അനാഥയുടെ ധനത്തെ നിങ്ങൾ സമീപിക്കുകയും ചെയ്യരുത്; അവൻ അവന്റെ ശക്തി [പ്രായപൂർത്തി] പ്രാപിക്കുന്നതുവരെ.

وَأَوْفُوا۟ ٱلْكَيْلَ وَٱلْمِيزَانَ بِٱلْقِسْطِ ۖ لَا نُكَلِّفُ نَفْسًا إِلَّا وُسْعَهَا ۖ

അളവും, തൂക്കവും നീതിമുറ പ്രകാരം നിങ്ങൾ നിറവേറ്റിക്കൊടുക്കുകയും ചെയ്യുവിൻ; ഒരാത്മാവിനോടും [ആളോടും] നാം അതിന്റെ കഴിവ(നുസരിച്ച)ല്ലാതെ ശാസിക്കുകയില്ല.

وَإِذَا قُلْتُمْ فَٱعْدِلُوا۟ وَلَوْ كَانَ ذَا قُرْبَىٰ ۖ وَبِعَهْدِ ٱللَّهِ أَوْفُوا۟ ۚ

നിങ്ങൾ (വല്ലതും) പറഞ്ഞാൽ, നിങ്ങൾ നീതിപാലിക്കുകയും ചെയ്യുവിൻ; (ആരെക്കുറിച്ച് പറയപ്പെടുന്നുവോ) അവൻ അടുത്ത ബന്ധമുള്ളവനായിരുന്നാലും ശരി, അല്ലാഹുവിന്റെ (വക) കരാറിനെ നിങ്ങൾ നിറവേറ്റുകയും ചെയ്യുവിൻ.

ذَٰلِكُمْ وَصَّىٰكُم بِهِۦ لَعَلَّكُمْ تَذَكَّرُونَ ﴿١٥٢﴾

അതൊക്കെ, നിങ്ങൾ ഉറ്റാലോചിക്കുവാൻ വേണ്ടി അവൻ നിങ്ങളോട് 'വസ്വിയ്യത്ത്' ചെയ്തിരിക്കയാണ്.

وَأَنَّ هَٰذَا صِرَٰطِى مُسْتَقِيمًا فَٱتَّبِعُوهُ ۖ

﴿153﴾ ഇതാ, എന്റെ പാത (നേരെ) ചൊവ്വായ നിലയിൽ (സ്ഥിതി ചെയ്യുന്നു) അതിനാൽ, അതിനെ നിങ്ങൾ പിൻപറ്റിക്കൊള്ളുവിൻ.

وَلَا تَتَّبِعُواْ ٱلسُّبُلَ فَتَفَرَّقَ بِكُمْ عَن سَبِيلِهِۦ ۚ ذَٰلِكُمْ وَصَّىٰكُم بِهِۦ لَعَلَّكُمْ تَتَّقُونَ ﴿١٥٣﴾

**നിങ്ങൾ (മറ്റു)മാർഗങ്ങളെ പിൻപറ്റുകയും ചെയ്യരുത്; എന്നാൽ അവ നിങ്ങളെ അവന്റെ മാർഗംവിട്ടു ഭിന്നിപ്പിച്ചുകളയും. അതൊക്കെ, നിങ്ങൾ സൂക്ഷ്മതപാലിക്കുവാൻ വേണ്ടി അവൻ നിങ്ങളോട് വസ്വിയ്യത്ത് ചെയ്തിരിക്കയാണ്.**

﴾152﴿ وَلَا تَقْرَبُوا നിങ്ങൾ സമീപിക്കുക (അടുക്കുക)യും ചെയ്യരുത് مَالَ الْيَتِيمِ അനാഥയുടെ ധനത്തെ إِلَّا بِالَّتِي യാതൊന്നനുസരിച്ചല്ലാതെ هِيَ أَحْسَنُ അത് ഏറ്റം നല്ലതാണ് حَتَّى يَبْلُغَ അവൻ പ്രാപിക്കുന്നതുവരെ أَشُدَّهُ അവന്റെ ശക്തി (പ്രായപൂർത്തി) وَأَوْفُوا നിങ്ങൾ നിറവേറ്റുകയും ചെയ്യുവിൻ الْكَيْلَ അളവ് وَالْمِيزَانَ തൂക്കവും بِالْقِسْطِ നീതി (മുറ)പ്രകാരം لَا نُكَلِّفُ നാം ശാസിക്കുകയില്ല (നിർബ്ബന്ധപ്പെടുത്തുന്നതല്ല) نَفْسًا ഒരു ദേഹത്തോ (ആത്മാവിനോ-ആളോ)ടും إِلَّا وُسْعَهَا അതിന്റെ സൗകര്യം (കഴിവ്) അല്ലാതെ وَإِذَا قُلْتُمْ നിങ്ങൾ പറഞ്ഞാൽ فَاعْدِلُوا അപ്പോൾ നിങ്ങൾ നീതി ചെയ്യുവിൻ وَلَوْ كَانَ അവനായിരുന്നാലും (ശരി) ذَا قُرْبَى അടുത്ത ബന്ധമുള്ളവൻ وَبِعَهْدِ اللَّهِ അല്ലാഹുവിന്റെ (വക) കരാറിനെ, അല്ലാഹുവിന്റേതായ പ്രതിജ്ഞ أَوْفُوا നിങ്ങൾ നിറവേറ്റുകയും ചെയ്യുവിൻ ذَٰلِكُمْ അത് (ഒക്കെ) وَصَّاكُمْ بِهِ അതിനെപറ്റി അവൻ വസ്വിയ്യത്ത് ചെയ്തിരിക്കുന്നു لَعَلَّكُمْ നിങ്ങളാകുവാൻവേണ്ടി, ആയേക്കാം تَذَكَّرُونَ നിങ്ങൾ ഉറ്റാലോചിക്കും, ഓർമവെക്കും. ﴾153﴿ وَأَنَّ هَٰذَا ഇതാണെന്നും, ഇതായതിനാൽ صِرَاطِي എന്റെ പാത (വഴി) مُسْتَقِيمًا നേരായ (ചൊവ്വായ) നിലയിൽ فَاتَّبِعُوهُ അതിനാൽ അതിനെ നിങ്ങൾ പിൻപറ്റുവിൻ وَلَا تَتَّبِعُوا നിങ്ങൾ പിൻപറ്റുകയും അരുത് السُّبُلَ (മറ്റു) മാർഗങ്ങളെ فَتَفَرَّقَ بِكُمْ അപ്പോൾ (എന്നാൽ) അവ നിങ്ങളെയുംകൊണ്ട് ഭിന്നിക്കും (നിങ്ങളെ ഭിന്നിപ്പിക്കും) عَنْ سَبِيلِهِ അവന്റെ മാർഗത്തിൽ നിന്ന് ذَٰلِكُمْ അത് (ഒക്കെ) وَصَّاكُمْ بِهِ അതിനെപറ്റി അവൻ നിങ്ങളോട് വസ്വിയ്യത്ത് ചെയ്തിരിക്കുന്നു لَعَلَّكُمْ നിങ്ങളാകുവാൻ വേണ്ടി, ആയേക്കാം تَتَّقُونَ നിങ്ങൾ സൂക്ഷ്മത പാലിക്കുക

കഴിഞ്ഞ ഏതാനും വചനങ്ങളിൽ, മുശ്‌രിക്കുകളുടെ പല ദുരാചാരങ്ങളെയും വാദങ്ങളെയും കുറിച്ച് വിവരിച്ചു. അല്ലാഹു നിഷിദ്ധമായി നിയമിക്കാത്ത പലതും നിഷിദ്ധമാക്കിക്കൊണ്ടുള്ള അവരുടെ നടപടികളെ അവർ മതത്തിന്റെ പേരിൽ വെച്ചു കെട്ടിയതിനെകുറിച്ചും സംസാരിച്ചു. അതിനുശേഷം, കാലദേശ വ്യത്യാസമില്ലാതെ വേദഗ്രന്ഥങ്ങൾ മുഖേന മനുഷ്യസമുദായത്തിന്റെമേൽ അല്ലാഹു നിഷിദ്ധവും നിർബന്ധവുമാക്കി കൽപിച്ചു വന്നിട്ടുള്ള മൂലപ്രധാനങ്ങളായ ശാസനകൾ ഏതൊക്കെയാണെന്ന് അവർക്ക് ഓതിക്കേൾപിച്ചു കൊടുക്കുവാൻ അല്ലാഹു നബി ﷺ യോടു കൽപിക്കുന്നു. വാസ്തവത്തിൽ, ഈ വചനങ്ങളിലടങ്ങിയ ശാസനകളെല്ലാം മനുഷ്യന്റെ നൈസർഗി

കമായ ബോധംകൊണ്ടു തന്നെ മനുഷ്യൻ അംഗീകരിക്കുവാൻ ബാധ്യസ്ഥനാകുന്നു. എന്നിരിക്കിലും -താഴെ 156, 157 വചനങ്ങളിൽ കാണാവുന്നതുപോലെ- വേദഗ്രന്ഥങ്ങളുമായും പ്രവാചകന്മാരുമായും പരിചയബന്ധം സിദ്ധിച്ചിട്ടില്ലാത്ത അവർ, അവയെക്കുറിച്ച് തങ്ങൾക്ക് അറിവ് കിട്ടിയിട്ടില്ലെന്ന് ഒഴികഴിവ് പറയാതിരിക്കുവാൻ വേണ്ടി അല്ലാഹു അവ വിവരിച്ചു കൊടുക്കുകയാണ്.

ക്വുർആൻ മുഖന മാത്രമല്ല, തൗറാത്ത് മുഖേനയും ഈ സനാതന തത്വങ്ങൾ അല്ലാഹു ജനങ്ങൾക്ക് വിവരിച്ചു കൊടുത്തിട്ടുണ്ടെന്ന് അടുത്ത വചനത്തിൽ സൂചനയുണ്ട്. ബൈബ്ളിന്റെ പഴയ നിയമത്തിൽ ഈ മൂന്നു വചനങ്ങളിലടങ്ങിയ വിധി വിലക്കുകൾ മിക്കവാറും ഇന്നും കാണാവുന്നതാണ് (പുറപ്പാട് പുസ്തകം 20-ാം അധ്യായവും, ആവർത്തനം 5-ാം അധ്യായവും നോക്കുക). അതിലെ ചില വാക്യങ്ങൾ പ്രത്യേകം ശ്രദ്ധേയമാകുന്നു. ശിർക്കിനെപറ്റി പറയുന്നു: 'യഹോവ (അല്ലാഹു) ആയ ഞാനാണ് നിന്റെ ദൈവം, അന്യദൈവങ്ങൾ നിനക്കുണ്ടാകരുത്. സ്വർഗത്തിലോ, ഭൂമിയിലോ, വെള്ളത്തിലോ ഉള്ള ഒന്നിന്റെയും പ്രതിമ ഉണ്ടാക്കരുത്. അവയെ നമസ്കരിക്കുകയോ സേവിക്കുകയോ അരുത്...' മാതാപിതാക്കളെപറ്റി പറയുന്നു: 'നിനക്ക് ദീർഘായുസ്സുണ്ടാകുവാനും, നിനക്ക് ദേശത്ത് നന്നായിത്തീരുവാനും യഹോവ നിന്നോട് കൽപിച്ച പോലെ നിന്റെ അപ്പനെയും, അമ്മയെയും ബഹുമാനിക്കുക'.

قُلْ تَعَالَوْا أَتْلُ مَا حَرَّمَ رَبُّكُمْ عَلَيْكُمْ (പറയുക: നിങ്ങൾ വരുവിൻ, നിങ്ങളുടെ റബ്ബ് നിങ്ങളുടെമേൽ നിഷിദ്ധമാക്കിയിട്ടുള്ളതിനെ ഞാൻ നിങ്ങൾക്ക് ഓതിത്തരാം) എന്ന് പറഞ്ഞുകൊണ്ടാണല്ലോ ഈ പ്രഖ്യാപനം തുടങ്ങുന്നത്. നിഷിദ്ധമാക്കപ്പെട്ട കാര്യങ്ങളോടൊപ്പം ചില നിർബന്ധകടമകളും അതിൽ അടങ്ങിയിട്ടുണ്ട്താനും. നിഷിദ്ധങ്ങളെ വർജ്ജിക്കൽ നിർബന്ധവും നിർബന്ധങ്ങളെ വർജ്ജിക്കൽ നിഷിദ്ധവുമാണെന്ന സ്ഥിതിക്ക് രണ്ടും തമ്മിൽ അന്യമല്ലാത്തവിധം ഒരേ പട്ടികയിൽ ഇടകലർത്തിയും പരസ്പരം ബന്ധപ്പെടുത്തിയുംകൊണ്ട് വിവരിക്കുകയാണ് ചെയ്തിരിക്കുന്നത്. ഈ വചനങ്ങളിലടങ്ങിയ ശാസനകൾ ഇവയാകുന്നു:-

**(1) ശിർക്ക് ചെയ്യരുത്:** പാപങ്ങളിൽവെച്ചു ഏറ്റവും വമ്പിച്ചതും, അല്ലാഹുവിന്റെ കോപശാപങ്ങൾക്ക് ഏറ്റവും വിധേയമായ കുറ്റവും, പൊറുത്തുകൊടുക്കുകയില്ലെന്ന് അല്ലാഹു വ്യക്തമായി പ്രസ്താവിച്ച മഹാ പാപവുമാണ് ശിർക്ക്. അതുകൊണ്ട് ഒന്നാമതായി ഇവിടെയെന്നപോലെ, മറ്റു പലേടത്തും പാപങ്ങളിൽ ആദ്യം ശിർകിനെക്കുറിച്ചു കാണാം. അല്ലാഹുവിന്റെ സത്തയിലോ, പ്രവൃത്തിയിലോ, ഗുണവിശേഷങ്ങളിലോ, നാമവിശേഷണങ്ങളിലോ, അധികാരാവകാശങ്ങളിലോ, അവന് സമന്മാരെയോ, പങ്കുകാരെയോ ഏർപ്പെടുത്തുമാറുള്ള എല്ലാ വിശ്വാസാചാരനുഷ്ഠാനങ്ങളും ശിർക്കിൽപെടുന്നു.

**(2) മാതാപിതാക്കൾക്ക് നന്മചെയ്യണം:** മനുഷ്യന്റെ സ്രഷ്ടാവും, രക്ഷിതാവുമായ അല്ലാഹുവിനോടുള്ള പരമപ്രധാനമായ കടമയെക്കുറിച്ചു പറഞ്ഞ ഉടനെ, അതോട് ചേർത്തുകൊണ്ട് പറഞ്ഞ കാര്യം മാതാപിതാക്കൾക്ക് നന്മചെയ്യണമെന്നാണ്. അപ്പോൾ, അല്ലാഹുവിനോടുള്ള ആ കടമയെക്കഴിച്ചാൽ -സൃഷ്ടികളോടുള്ള കടമകളിൽ- ഏറ്റവും മുന്നിട്ടു നിൽക്കുന്നത് മാതാപിതാക്കളോടുള്ള കടമയാണെന്നത്രെ ഇതു കാണിച്ചുതരുന്നത്. ബാഹ്യത്തിൽ മനുഷ്യന്റെ ഉൽഭവത്തിന് കാരണക്കാരും, അവനെ തീറ്റിപോറ്റി വളർത്തുകയും, അവന്റെ കൈകാര്യങ്ങൾ നടത്തിപ്പോരുകയും ചെയ്തവരും അവരാണല്ലോ. ശിർക്ക് ചെയ്യരുതെന്ന് വിരോധിക്കുന്നതോടൊപ്പം മാതാപിതാ

ക്കളോട് നന്മ പ്രവർത്തിക്കണമെന്നത് ക്വുർആനിൽ പലപ്പോഴും കാണാവുന്നതാണ്. മാതാപിതാക്കളോടുള്ള കടമക്ക് അല്ലാഹു എത്രമാത്രം സ്ഥാനം കൽപിച്ചിട്ടുണ്ടെന്ന് ഇതിൽ നിന്ന് വ്യക്തമാണ്. 'ശിർക്ക് ചെയ്യരുത്' എന്നു പറഞ്ഞതുപോലെ 'മാതാപിതാക്കളെ ഉപദ്രവിക്കരുത്' എന്നോ മറ്റോ പറയാതെ 'അവർക്ക് നന്മ ചെയ്യണം' എന്നാണ് അല്ലാഹു അവിടങ്ങളിലൊക്കെ ഉപയോഗിക്കാറുള്ള വാക്ക്. അവരോടുള്ള കടപ്പാടിന്റെ ഗൗരവം ഒന്നുകൂടി ഊന്നിക്കാണിക്കുന്നതാണ് ഈ പ്രയോഗം.

അത്രയുമല്ല, അല്ലാഹുവിന്റെ അടുക്കൽ ഏറ്റവും വെറുക്കപ്പെട്ട -അവൻ ഒരിക്കലും പൊറുക്കാത്ത- മഹാപാപമാണല്ലോ ശിർക്ക്. എന്നിട്ടുപോലും സൂ:ലുക്മാനിൽ പറയുന്നത് നോക്കുക: وَإِن جَاهَدَاكَ عَلَىٰٓ أَن تُشْرِكَ بِى مَا لَيْسَ لَكَ بِهِۦ عِلْمٌ فَلَا تُطِعْهُمَا وَصَاحِبْهُمَا فِى ٱلدُّنْيَا مَعْرُوفًا - لقمان (സാരം: നിനക്ക് വിവരമില്ലാത്ത വല്ലതിനെയും നീ എന്നോട് പങ്കുചേർക്കുവാൻ അവർ -മാതാപിതാക്കൾ- രണ്ടുപേരും നിന്നെ ബുദ്ധിമുട്ടിക്കുന്ന പക്ഷം, നീ അവരെ അനുസരിക്കരുത്. ഇഹത്തിൽ വെച്ചു നീ അവരോട് സദാചാരമനുസരിച്ചു സഹവസിക്കുകയും ചെയ്യണം). അപ്പോൾ, മാതാപിതാക്കളെപറ്റി മക്കൾക്ക് എന്തു തന്നെ വിമർശനങ്ങളുണ്ടായാലും -അവ എത്ര ഗൗരവപ്പെട്ടതായിരുന്നാലും- അവരോടുള്ള പെരുമാറ്റം മാന്യവും സ്നേഹപരവുമായിരിക്കുവാനേ പാടുള്ളൂവെന്നാണ് ഇതിലടങ്ങിയ തത്വം. ഇബ്നു മസ്ഊദ് (റ) പറയുന്നു: കർമങ്ങളിൽവെച്ചു ഏറ്റവും ശ്രേഷ്ഠമായത് ഏതാണെന്ന് ഞാൻ റസൂൽ തിരുമേനി ﷺ യോടു ചോദിച്ചു. അവിടുന്ന് പറഞ്ഞു: 'നമസ്കാരം അതിന്റെ സമയത്ത് നമസ്കരിക്കലാകുന്നു'. പിന്നെ ഏതാണെന്ന് ഞാൻ ചോദിച്ചു. അവിടുന്നു പറഞ്ഞു: 'മാതാപിതാക്കൾക്ക് നന്മചെയ്യുക'. പിന്നെ ഏതാണെന്ന് ഞാൻ ചോദിച്ചു, അവിടുന്ന് പറഞ്ഞു: 'അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുക' (ബു; മു). മാതാപിതാക്കളുടെ വിഷയത്തിൽ വന്ന ക്വുർആൻ വാക്യങ്ങളും നബിവാക്യങ്ങളും ഇവിടെ ഉദ്ധരിക്കുന്ന പക്ഷം അത് വളരെ നീണ്ടുപോകുന്നതാണ്.

**(3) ദാരിദ്ര്യം നിമിത്തം സന്താനങ്ങളെ കൊല്ലരുത്:** മാതാപിതാക്കളെപ്പറ്റി പ്രസ്താവിച്ചതിനെത്തുടർന്ന് മക്കളുടെ കാര്യവും ഉണർത്തിയിരിക്കുകയാണ്. മനുഷ്യവധം തന്നെ ഒരു മഹാപാപം. അത് സ്വന്തം മക്കളെയാകുമ്പോൾ അതിന്റെ ക്രൂരത കൂടുതലാകുന്നു. അത് ദാരിദ്ര്യഭയം നിമിത്തം കൂടിയാകുമ്പോഴോ?! സകല ജീവികൾക്കും ആഹാരം നൽകുന്നതാണെന്ന് അല്ലാഹു ഏറ്റിട്ടുള്ള ബാധ്യത അവൻ നിർവ്വഹിക്കുമെന്നതിലുള്ള വിശ്വാസക്കുറവ്, ആഹാര കാര്യങ്ങളുടെ നിയന്ത്രണമെല്ലാം തന്റെ കൈക്കു മാത്രമാണ് നടക്കുന്നതെന്ന മിഥ്യാബോധം, അല്ലാഹു നൽകുന്ന പരീക്ഷണങ്ങളിൽ ക്ഷമ കൈകൊള്ളുവാൻ തയ്യാറില്ലായ്മ, സ്വന്തം മക്കളെ കൊലപ്പെടുത്തിയിട്ടെങ്കിലും സ്വന്തം ജീവിതം സുഖമായിരിക്കണമെന്നുള്ള ദുർമോഹം ഇതൊക്കെയാണതിന്റെ പിന്നിലുള്ള പ്രേരണകൾ. വാസ്തവത്തിൽ, ആ വധിക്കപ്പെടുന്ന മക്കൾക്ക് മാത്രമല്ല, ആ ക്രൂരകൃത്യത്തിന് ഒരുമ്പെടുന്ന മാതാപിതാക്കൾക്കുതന്നെയും ആഹാരം നൽകുന്നത് അല്ലാഹുവാകുന്നു. ഒരു പക്ഷേ, ആ വധിക്കപ്പെട്ട കുട്ടി ജീവിച്ചിരുന്നെങ്കിലായിരിക്കും അവരുടെ ജീവിതം കൂടുതൽ ധന്യമായിത്തീരുക. നേരെമറിച്ച് ആ കുട്ടിയെ വധിച്ചതിനുശേഷം ദാരിദ്ര്യം കൂടുതൽ അനുഭവപെട്ടുവെന്നും വന്നുകൂടായ്കയില്ല. ഇതൊക്കെയാണ് نَّحْنُ نَرْزُقُكُمْ وَإِيَّاهُمْ (നാമത്രെ നിങ്ങൾക്കും അവർക്കും ആഹാരം നൽകുന്നത്) എന്ന വാക്യത്തിലെ സൂചനകൾ. നിലവിലുള്ള ദാരിദ്ര്യത്തെ മുൻനിറുത്തി സന്താനഹത്യ ചെയ്യുന്നതിനെപറ്റിയാണ് ഇവിടെ അല്ലാഹു പറഞ്ഞത്. ഭാവിയിൽ ദാരിദ്ര്യം അനുഭവപ്പെട്ടേക്കുമെന്ന ഭയം നിമിത്തം സന്താനഹത്യ ചെയ്യുന്നതിനെപറ്റി

സൂറത്തുൽ ഇസ്റാഉ് 31 ൽ പ്രസ്താവിക്കുന്നുണ്ട്. അതിനെതുടർന്ന് نَّحْنُ نَرْزُقُهُمْ وَإِيَّاكُمْ (നാമത്രെ അവർക്കും നിങ്ങൾക്കും ആഹാരം നൽകുന്നത്) എന്നാണ് അല്ലാഹു പറഞ്ഞ വാക്ക്. അതായത് നിങ്ങൾക്ക് മാത്രമല്ല, അവർക്കുകൂടി ആഹാരം കൊടുക്കുന്ന അന്ന ദാതാവ് നാമാണ്, അത് നാം ചെയ്തുകൊള്ളും എന്ന് സാരം.

ഇബ്നുമസ്ഊദ് (റ) വീണ്ടും പറയുന്നു: പാപങ്ങളിൽ വെച്ച് ഏറ്റവും വമ്പിച്ചത് ഏതാണെന്ന് ഞാൻ റസൂൽ തിരുമേനി ﷺ യോട് ചോദിച്ചു: അവിടുന്ന് പറഞ്ഞു: 'നിന്നെ സൃഷ്ടിച്ചത് അല്ലാഹുവായിരിക്കെ, നീ അവന്ന് സമന്മാരെ ഏർപ്പെടുത്തലാണ്', പിന്നെ ഏതാണെന്ന് ഞാൻ ചോദിച്ചു. അവിടുന്ന് പറഞ്ഞു: 'നീ നിന്റെ കുട്ടി നിന്നോടൊപ്പം ഭക്ഷണം കഴിക്കുന്നതിനെ ഭയന്ന് നീ അതിനെ കൊലചെയ്യലാണ്', പിന്നെ ഏതാ ണെന്ന് ഞാൻ ചോദിച്ചു. അവിടുന്ന് പറഞ്ഞു: 'നിന്റെ അയൽക്കാരന്റെ സഹധർമിണി യുമായി നീ വ്യഭിചാരത്തിൽ ഏർപ്പെടലാകുന്നു'. പിന്നീട് തിരുമേനി (തെളിവായി) സൂ: ഫുർക്വാനിലെ 68-ാം വചനം ഓതുകയും ചെയ്തു. (ബു; മു.)

ഇന്നു നമ്മുടെ നാട്ടിലും മറ്റു ചില രാഷ്ട്രങ്ങളിലും ചില ആകർഷകമായ പേരു കൾ നൽകികൊണ്ട് സ്വീകരിച്ചു വരുന്ന സന്താന നിയന്ത്രണ സംരംഭത്തെക്കുറിച്ചല്ല ഈ രണ്ടു ക്വുർആൻ വചനങ്ങളിലും പ്രസ്താവിക്കപ്പെട്ടിരിക്കുന്നത്. ജനിച്ച സന്താന ങ്ങളെ കൊല ചെയ്യാമെന്നോ, ചെയ്യണമെന്നോ എവിടെയും നിയമവുമില്ല. പക്ഷേ, നിലവിലുള്ളതോ, അല്ലെങ്കിൽ തൊട്ടടുത്ത കാലത്ത് ഭാവിയിലുണ്ടാകുമെന്ന് തീർത്തു പറയാവുന്നതോ അല്ലാത്തതും, ചില കണക്കുകൂട്ടലുകൾ പ്രകാരം ഭാവിയിൽ ഉണ്ടാ യേക്കുമെന്ന് ഊഹിക്കപ്പെടുന്നതുമായ ദാരിദ്ര്യത്തെയും ജനസാന്ദ്രതയെയും ഭയന്നു കൊണ്ടും, സന്താനങ്ങൾ മൂലം സുഖാഡംബരങ്ങൾക്ക് ദോഷം സംഭവിച്ചേക്കുമെന്ന ഭയം നിമിത്തവും ആസൂത്രണം ചെയ്യപ്പെടുന്ന ഒരു പ്രസ്ഥാനമാണത്. എന്നിരിക്കെ, സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം അതിന് മതത്തിലുള്ള സ്ഥാനം എന്താ യിരിക്കുമെന്ന് ആർക്കും ഊഹിച്ചറിയാവുന്നതാണ്. ആ പ്രസ്ഥാനം നടപ്പിൽ വരുത്തി ക്കൊണ്ടിരുന്ന ചില രാഷ്ട്രങ്ങൾ -അനുഭവം പ്രതികൂലമായത് നിമിത്തം- അതിൽ നിന്ന് പിൻമടങ്ങേണ്ടി വന്നിട്ടുള്ളതും പ്രസ്താവ്യമത്രെ.(*)

**(4) പ്രത്യക്ഷത്തിലുള്ളതും പരോക്ഷത്തിലുള്ളതുമായ നീചവൃത്തികളെ സമീ പിച്ചുകൂടാ:** നീചവൃത്തികളുടെ മുൻപന്തിയിൽ നിൽക്കുന്നതത്രെ വ്യഭിചാരം. നിയമ വിരുദ്ധവും പ്രകൃതി വിരുദ്ധവുമായ ഭോഗപ്രക്രിയകൾ, അശ്ലീലമായ നഗ്നപ്രകടന ങ്ങൾ, മോഷണം, മദ്യപാനം മുതലായവയെല്ലാം ഇതിൽ ഉൾപെടുന്നു. പരസ്യമെന്നോ, രഹസ്യമെന്നോ, തെളിഞ്ഞതെന്നോ, ഒളിഞ്ഞതെന്നോ വ്യത്യാസമില്ലാതെ എല്ലാതരം ദുർവൃത്തികളും ഉപേക്ഷിക്കണമെന്ന് മാത്രമല്ല, അവയെ സമീപിക്കുകപോലും ചെയ്യ രുതെന്നാണ് അല്ലാഹു കൽപിക്കുന്നത്. അതായത്, ദുർവൃത്തികളിൽ ചെന്നുപെടുവാ നോ, അതിലേക്ക് ആകർഷിക്കപ്പെടുവാനോ ഇടയാകുന്ന കാര്യങ്ങൾകൂടി വർജ്ജിക്കേ ണ്ടതുണ്ട് എന്നത്രെ ഇത് കാണിക്കുന്നത്.

***(*) 'ശിശുക്കളെ ആവശ്യമുണ്ട്' എന്ന തലക്കെട്ടിൽ 'മലയാള മനോരമ' ദിനപത്രം 6-6-1981 ൽ കൊടുത്ത ഒരു റിപ്പോർട്ടിൽ ഇങ്ങിനെ കാണാം: 'റഷ്യയിലെ നവ വധൂ വരന്മാരുടെ മുമ്പിൽ പുതിയൊരു വെല്ലുവിളി-കുറഞ്ഞത് രണ്ടു കുട്ടികളെങ്കിലും ഉണ്ടാവാൻ യത്നിക്കുക.... ജനസംഖ്യാ ദാരിദ്ര്യം സോവിയറ്റു യൂണിയനിലെ പ്രധാന പ്രശ്നങ്ങളിൽ ഒന്നാണിന്ന്. പല ജോലികൾക്കും ആളെകിട്ടുന്നില്ല....'***

**(5) അല്ലാഹു നിഷിദ്ധമാക്കിയ ദേഹത്തെ കൊലപ്പെടുത്തരുത്:** അഥവാ അവൻ പാവനത്വം കൽപിച്ചിട്ടുള്ള ജീവനെ ഹനിക്കരുത്. മനുഷ്യവധം നീചവൃത്തികളുടെ മുൻനിരയിൽ സ്ഥിതി ചെയ്യുന്നതാണെങ്കിലും, അതിന്റെ ഗൗരവം നിമിത്തം അത് പ്രത്യേകംതന്നെ എടുത്തു പറഞ്ഞിരിക്കുകയാണ്.

ഇബ്നുമസ്ഊദ് (റ)ൽ നിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു നബി വചനത്തിന്റെ സാരം ഇപ്രകാരമാകുന്നു: 'അല്ലാഹുവല്ലാതെ ഇലാഹില്ലെന്നും, ഞാൻ അല്ലാഹുവിന്റെ റസൂലാണെന്നും സാക്ഷ്യം വഹിക്കുന്ന ഒരാളുടെ രക്തം മൂന്നിലൊരു കാര്യം കൊണ്ടല്ലാതെ അനുവദനീയമാകുകയില്ല; വിവാഹിതൻ വ്യഭിചാരം ചെയ്യുക, ഒരാളെ കൊലപ്പെടുത്തിയതിനു പകരം കൊലപ്പെടുത്തുക, മതം ഉപേക്ഷിച്ചു സംഘം (മുസ്ലിം സമുദായം) വിട്ടുപോകുക' (ബു; മു). മുസ്ലിം (റ)ന്റെ ഒരു നിവേദനത്തിലെ വാചകം 'മുസ്ലിമായ മനുഷ്യന്റെ രക്തം....' എന്നാകുന്നു. ആഇശഃ(റ)യിൽ നിന്നുള്ള ഒരു ഹദീഥിലെ വാചകം ഇങ്ങനെയാണ്: 'മൂന്നിലൊരു കാര്യം കൊണ്ടല്ലാതെ ഒരു മുസ്ലിമായ മനുഷ്യന്റെ രക്തം അനുവദനീയമാകുകയില്ല; വിവാഹിതനായ വ്യഭിചാരി, അവൻ എറിഞ്ഞുകൊല്ലപ്പെടും, കൽപിച്ചുകൂട്ടി കൊല ചെയ്തവനും, അവൻ കൊല്ലപ്പെടും. ഇസ്ലാമിൽനിന്ന് പുറത്തുപോകുകയും, അല്ലാഹുവിനോടും അവന്റെ റസൂലിനോടും പോരാടുകയും ചെയ്ത മനുഷ്യനും, അവൻ ക്രൂശിക്കപ്പെടുകയോ, നാടു കടത്തപ്പെടുകയോ ചെയ്യപ്പെടും' (ദാ; ന). ഈ ഹദീഥുകളിൽ ഒന്നാമതായി പറയപ്പെട്ടവനെ സംബന്ധിച്ചു സൂറത്തുന്നൂർ 2-ാം വചനത്തിന്റെയും, രണ്ടാമതായി പറയപ്പെട്ടവനെ സംബന്ധിച്ചു സൂ: നിസാഉ് 93-ാം വചനത്തിന്റെയും, മൂന്നാമതായി പറയപ്പെട്ടവനെ സംബന്ധിച്ചു സൂ: മാഇദഃ 36-ാം വചനത്തിന്റെയും വ്യാഖ്യാനങ്ങളിൽ വിവരിച്ചത് നോക്കുക. മുസ്ലിംകളുമായി സഖ്യത്തിലും സമാധാനത്തിലും കഴിഞ്ഞുകൂടുന്ന അമുസ്ലിംകളെ കൊലപ്പെടുത്തുന്നത് അല്ലാഹുവിന്റെ ഉത്തരവാദിത്വത്തെ വഞ്ചിക്കലാണെന്നും, സ്വർഗത്തിന്റെ വാസനപോലും നഷ്ടപ്പെടുത്തുന്നതാണ് അതെന്നും അബൂഹുറയ്റഃ (റ) ഉദ്ധരിച്ച ഒരു നബി വചനത്തിലും വന്നിരിക്കുന്നു (ജ;തി).

**(6) പ്രായപൂർത്തി എത്തുന്നതുവരെ അനാഥക്കുട്ടിയുടെ ധനത്തെ ഏറ്റവും നല്ല വഴിക്കല്ലാതെ സമീപിക്കരുത്:** അനാഥയുടെ ധനം തിന്നരുതെന്നോ, അക്രമിക്കരുതെന്നോ പറയാതെ, ഏറ്റവും നല്ല മാർഗത്തിലൂടെ മാത്രമേ സമീപിക്കാവൂ എന്നത്രെ അല്ലാഹു പറഞ്ഞത്. അപ്പോൾ, അനാഥയുടെ സ്വത്തിന് എന്തുമാത്രം വിലയാണ് അല്ലാഹു കൽപിച്ചിരിക്കുന്നതെന്ന് ആലോചിച്ചു നോക്കുക! അവന്റെ സ്വത്ത് കൈകാര്യം ചെയ്യുമ്പോൾ അതിൽ അവന് വല്ല ഗുണവും ഉണ്ടോ എന്നു നോക്കിയാലും പോരാ, ഏറ്റവും ഗുണം എന്താണെന്നുതന്നെ നോക്കേണ്ടതുണ്ടെന്നും, അതിന് ഹാനികരമായതൊന്നും ചെയ്യരുതെന്നുമത്രെ ഇത് സൂചിപ്പിക്കുന്നത്. അനാഥകളുടെ ധനത്തെ സംബന്ധിച്ച് സൂറത്തുന്നിസാഇൽവെച്ചു പലതും നാം കാണുകയുണ്ടായി. അതുകൊണ്ട് ഇവിടെ കൂടുതലൊന്നും പ്രസ്താവിക്കുന്നില്ല.

**(7) അളവും തൂക്കവും പൂർത്തിയാക്കിക്കൊടുക്കണം:** അഥവാ അതിൽ കൃത്രിമവും കുറവും വരുത്തരുത്. ഇതിനെപറ്റിയും ക്വുർആനിലും ഹദീഥിലും ധാരാളം പ്രസ്താവനകൾ കാണാവുന്നതാണ്. അളത്തത്തിലും തൂക്കത്തിലും വഞ്ചിക്കുന്നവരെപറ്റി ഗൗരവസ്വരത്തിൽ സൂ: മുത്വഫ്ഫിഫീനിൽ അല്ലാഹു ചോദിക്കുന്നു: أَلَا يَظُنُّ أُولَٰئِكَ أَنَّهُم مَّبْعُوثُونَ ۝ لِيَوْمٍ عَظِيمٍ ۝ يَوْمَ يَقُومُ النَّاسُ لِرَبِّ الْعَالَمِينَ (അക്കൂട്ടർ വിചാരിക്കുന്നില്ലേ, ഒരു വമ്പിച്ച ദിവസത്തേക്ക് -അതായത് ലോക രക്ഷിതാവിങ്കലേക്ക് മനു

ഷ്യർ എഴുന്നേറ്റു വരുന്ന ദിവസം -തങ്ങൾ എഴുന്നേൽപിക്കപ്പെടുന്നവരാകുന്നുവെന്ന്?!) അളത്തവും തൂക്കവും ശരിക്ക് നിർവ്വഹിക്കണമെന്ന് ശുഅയ്ബ് നബി (അ) തന്റെ ജനതയോട് ഉപദേശിക്കുകയും, അത് അനുസരിക്കാതിരുന്ന ആ ജനത മുഴുവനും ഒരു പൊതു ശിക്ഷക്ക് പാത്രമാകുകയും ചെയ്ത സംഭവം സൂ: ശുഅറാഇൽ കാണാവുന്നതാണ്. ഈ കല്പനയോട് ചേർന്നുകൊണ്ട് അല്ലാഹു ഒരു പൊതുതത്വം ഇവിടെ ഓർമിപ്പിച്ചിരിക്കുന്നത് ശ്രദ്ധിക്കുക: لَا نُكَلِّفُ نَفْسًا إِلَّا وُسْعَهَا (ഒരാളോടും ആ ആളുടെ കഴിവനുസരിച്ചല്ലാതെ നാം ശാസിക്കുകയില്ല). എത്ര സൂക്ഷിച്ചാലും ഇടപാടുകളിൽ മനുഷ്യന് ചിലപ്പോൾ പരിപൂർണമായും കൃത്യം പാലിക്കുവാൻ കഴിയാതെ വന്നേക്കുമെന്ന് പരമകാരുണികനായ അല്ലാഹുവിന് അറിയാമല്ലോ. അതുകൊണ്ടാണിത് ഇവിടെ ഉണർത്തുന്നത്. കഴിയുന്നത്ര സൂക്ഷിച്ചിട്ട് പിന്നെയും വല്ല ക്രമക്കേടും വന്നുപോയാൽ, അവൻ പൊറുത്തു കൊടുക്കുമെന്നാണ് ഇതിലടങ്ങിയ സൂചന.

**(8) വല്ല കാര്യവും പറയുമ്പോൾ അതിൽ നീതി പാലിക്കണം:** അടുത്ത ബന്ധുക്കളും അല്ലാത്തവരുമെന്ന വ്യത്യാസം പാടില്ല. അഥവാ അടുത്ത ബന്ധമുള്ളവരുടെ ഗുണത്തിനുവേണ്ടിയോ, അവർക്ക് വല്ല ദോഷവും ബാധിക്കാതിരിക്കുവാൻ വേണ്ടിയോ സത്യത്തിനും നീതിക്കും നിരക്കാത്ത വാക്കുകൾ പറയരുത്. സൂ: നിസാഉ് 135; മാഇദഃ:9 മുതലായ വചനങ്ങളിലും, അവയുടെ വ്യാഖ്യാനത്തിലും വിവരിച്ച കാര്യങ്ങൾ ഇവിടെയും ഓർക്കുക.

**(9) അല്ലാഹുവിന്റെ വക കരാറുകൾ നിറവേറ്റണം:** عهد الله എന്ന വാക്കിനാണ് ഇവിടെ അല്ലാഹുവിന്റെ കരാർ എന്ന് അർത്ഥം നൽകപ്പെട്ടിരിക്കുന്നത്. عهد എന്ന പദത്തിന്റെ അർത്ഥോദ്ദേശ്യങ്ങളെക്കുറിച്ചു പല പ്രാവശ്യം മുമ്പ് വിവരിച്ചിട്ടുണ്ട്. മനുഷ്യൻ അല്ലാഹുവിനോടും, അവനെ മുൻനിറുത്തിയും ചെയ്യുന്ന പ്രതിജ്ഞകളും, മനുഷ്യന്റെ നൈസർഗികമായ ബോധത്തിന്റെയും തെളിവുകളുടെയും അടിസ്ഥാനത്തിൽ അല്ലാഹുവിനോട് അവൻ പാലിക്കേണ്ടുന്ന ബാധ്യതകളും അതിൽ ഉൾപെടുന്നു. മനുഷ്യൻ മനുഷ്യനോട് ചെയ്യുന്ന കരാറുകളും അതിൽ ഉൾപ്പെടുന്നതാണ്. അല്ലാഹു പറയുന്നു: وَأَوْفُوا بِعَهْدِ اللَّهِ إِذَا عَاهَدتُّمْ (നിങ്ങൾ പരസ്പരം കരാർ -അഥവാ ഉടമ്പടി- നടത്തിയാൽ നിങ്ങൾ അല്ലാഹുവിന്റെ വക കരാറു നിറവേറ്റുവിൻ (16:91) മനുഷ്യനിൽ നാലു കാര്യങ്ങൾ ഉണ്ടായാൽ അവൻ തനി കപടവിശ്വാസിയാകുമെന്നും, അവയിൽ ഒന്നുണ്ടായാൽ കാപട്യത്തിന്റെ ഒരു കാര്യം അവനിൽ ഉണ്ടാകുന്നതാണെന്നും പറഞ്ഞുകൊണ്ട് നബി ﷺ എണ്ണിപ്പറഞ്ഞ കാര്യങ്ങൾ ഇവയാണ്: 'വർത്തമാനത്തിൽ കളവ് പറയുക, വാഗ്ദത്തം പാലിക്കാതിരിക്കുക, കരാറു ലംഘിക്കുക, തമ്മിൽ പിണങ്ങിയാൽ തോന്നിവാസം പ്രവർത്തിക്കുക' (ബു; മു).

ഈ കാര്യങ്ങളൊക്കെ അല്ലാഹു നിങ്ങളോട് ചെയ്യുന്ന വസ്വിയ്യത്താണ് (ذَٰلِكُمْ وَصَّاكُم بِهِ) എന്ന് ആവർത്തിച്ചു പറഞ്ഞുകൊണ്ട് അവയുടെ പരിപാവനത്വവും ഗൗരവവും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. ആദ്യത്തെ അഞ്ചു കാര്യങ്ങൾക്ക് ശേഷം നിങ്ങൾ ബുദ്ധികൊടുത്തു മനസ്സിലാക്കുവാൻ വേണ്ടിയാണ് ഇത് വിവരിക്കുന്നത് (لَعَلَّكُمْ تَعْقِلُونَ) എന്നും, പിന്നത്തെ നാലു കാര്യങ്ങൾക്ക് ശേഷം നിങ്ങൾ ഉറ്റാലോചിക്കുവാൻ വേണ്ടിയാണ് അത് (لَعَلَّكُمْ تَذَكَّرُونَ) എന്നും പറഞ്ഞിരിക്കുന്നു. അവസാനം മേൽപറഞ്ഞ കാര്യങ്ങളെല്ലാം ചൂണ്ടിക്കാട്ടിക്കൊണ്ട് അല്ലാഹു പറയുന്നു:- ഇതാ,

ഇതാണ് ഞാൻ നിങ്ങൾക്ക് നിർദ്ദേശിച്ചു തന്നിട്ടുള്ള- വക്രതയും കോട്ടവുമില്ലാതെ നേർക്കു നേരെ നിലകൊള്ളുന്ന- എന്റേതായ പാത (وَأَنَّ هَٰذَا صِرَاطِي مُسْتَقِيمًا). ഇതിലേക്കാണ് ഞാൻ നിങ്ങളെ ക്ഷണിക്കുന്നത്. ഇത് നിങ്ങൾ പിൻപറ്റിക്കൊള്ളുവിൻ (فَاتَّبِعُوهُ). ഇതാണ് നിങ്ങൾക്കുള്ള ഏക രക്ഷാമാർഗം. ഇതല്ലാത്ത മാർഗങ്ങൾ വേറെയും പലതുണ്ട്. അവയിൽ നിങ്ങൾ ഏതു സ്വീകരിച്ചാലും നിങ്ങൾ ആ നേർമാർഗത്തിൽ നിന്ന് വേറിട്ടു വഴിപിഴച്ചുപോകും. അതുകൊണ്ട് ആ മാർഗങ്ങളെയൊന്നും നിങ്ങൾ പിൻപറ്റിപ്പോകരുത്. (وَلَا تَتَّبِعُوا السُّبُلَ فَتَفَرَّقَ بِكُمْ عَنْ سَبِيلِهِ) ഇതെല്ലാം - ഇങ്ങിനെയൊക്കെ-ഇത്രയൊക്കെ- വിവരിച്ചു തരുന്നത് അല്ലാഹു നിങ്ങളോട് ചെയ്യുന്ന വസ്വിയ്യത്തായിക്കൊണ്ടാണ് (ذَٰلِكُمْ وَصَّاكُمْ بِهِ). നിങ്ങളെ വിഷമിപ്പിക്കുവാൻ ഉദ്ദേശിച്ചുകൊണ്ടോ, ഇത് മൂലം അവന് വല്ല നേട്ടവും ഉള്ളതുകൊണ്ടോ ചെയ്യുന്ന വസ്വിയ്യത്തല്ല. നിങ്ങളുടെ ഗുണത്തിന് വേണ്ടിത്തന്നെയുള്ള വസ്വിയ്യത്താകുന്നു. അതെ, നിങ്ങൾ സൂക്ഷ്മത പാലിച്ചു ഭയഭക്തരായിത്തീരുവാൻ വേണ്ടിയാണ് (لَعَلَّكُمْ تَتَّقُونَ).

അല്ലാഹു അക്ബർ! മനുഷ്യൻ ചിന്തിച്ചു മനസ്സിലാക്കുവാൻ വേണ്ടി അല്ലാഹു കാര്യങ്ങൾ വിവിധ രൂപത്തിൽ വിവരിച്ചു മനസ്സിലാക്കിക്കൊടുക്കുന്നത് എങ്ങിനെയാണെന്ന് ആലോചിച്ചു നോക്കൂ! (انظُرْ كَيْفَ نُصَرِّفُ الْآيَاتِ لَعَلَّهُمْ يَفْقَهُونَ-الأنعام: ٦٥) അല്ലാഹുവേ! ഞങ്ങളെയെല്ലാം കാര്യങ്ങൾ ചിന്തിച്ചു ഗ്രഹിക്കുന്ന സജ്ജനങ്ങളുടെ കൂട്ടത്തിൽ നീ ഉൾപ്പെടുത്തേണമേ! ആമീൻ.

ഇബ്നുമസ്ഊദ് (റ)ൽ നിന്നും, ജാബിർ (റ) വിൽ നിന്നും -വാക്കുകളിൽ അൽപാൽപം വ്യത്യാസത്തോടുകൂടിയാണെങ്കിലും- പല മാർഗങ്ങളിൽ കൂടി നിവേദനം ചെയ്യപ്പെട്ടിട്ടുള്ള ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു: നബിﷺ നിലത്ത് ഒരു നേർരേഖ വരച്ചു, പിന്നീട് അതിന്റെ വലത്തോട്ടും ഇടത്തോട്ടുമായി ചില രേഖകൾ വരച്ചു. എന്നിട്ട് മധ്യത്തിലെ നേർരേഖയിൽ കൈവച്ചുകൊണ്ട് وَأَنَّ هَٰذَا صِرَاطِي مُسْتَقِيمًا فَاتَّبِعُوهُ ...... الخ (ഇതാ, നേരെ ചൊവ്വെയുള്ള എന്റെ പാത....) എന്ന വചനം ഓതി! എന്നിട്ട് പറഞ്ഞു: 'ഇതാണ് അല്ലാഹുവിന്റെതായ ചൊവ്വായ മാർഗം, മറ്റുള്ളവയും ചില മാർഗങ്ങളാകുന്നു. ഓരോ മാർഗത്തിലും തന്നെ അതിലേക്ക് ക്ഷണിച്ചുകൊണ്ടിരിക്കുന്ന പിശാച് ഉണ്ടായിരിക്കും'. (അ; ഹാ; ന; ജ.)

ثُمَّ ءَاتَيْنَا مُوسَى ٱلْكِتَٰبَ تَمَامًا عَلَى ٱلَّذِىٓ أَحْسَنَ وَتَفْصِيلًا لِّكُلِّ شَىْءٍ وَهُدًى وَرَحْمَةً لَّعَلَّهُم بِلِقَآءِ رَبِّهِمْ يُؤْمِنُونَ ﴿١٥٤﴾

﴾154﴿ **പിന്നെ [മറ്റൊരു കാര്യം]: നന്മ പ്രവർത്തിച്ചവരുടെമേൽ (അനുഗ്രഹത്തിന്റെ) ഒരു പൂർത്തീകരണമായിക്കൊണ്ട് മൂസാക്ക് നാം (വേദ) ഗ്രന്ഥം നൽകി. എല്ലാ കാര്യത്തിനും വിശദീകരണവും, മാർഗദർശനവും, കാരുണ്യവുമായിക്കൊണ്ടും; അവർ തങ്ങളുടെ റബ്ബുമായി കണ്ടുമുട്ടുന്നതിൽ വിശ്വസിക്കുവാൻവേണ്ടി (അഥവാ, വിശ്വസിച്ചേക്കാം).**

## വിഭാഗം - 20

﴾155﴿ (ഇതാ) ഇതും നാം അവതരിപ്പിച്ചതായ ഒരു അനുഗൃഹീത [വർദ്ധിച്ച നന്മകളുള്ള] ഗ്രന്ഥമാകുന്നു. അതിനാൽ, നിങ്ങൾ അതിനെ പിൻപറ്റുകയും, സൂക്ഷ്മത പാലിക്കുകയും ചെയ്യുവിൻ; നിങ്ങൾക്ക് കരുണ ചെയ്യപ്പെട്ടേക്കാം.

وَهَٰذَا كِتَٰبٌ أَنزَلۡنَٰهُ مُبَارَكٌ فَٱتَّبِعُوهُ وَٱتَّقُواْ لَعَلَّكُمۡ تُرۡحَمُونَ ﴿١٥٥﴾

---

﴾154﴿ ثُمَّ പിന്നെ آتَيْنَا നാം നൽകി, കൊടുത്തു مُوسَى മൂസാക്ക് الْكِتَابَ ഗ്രന്ഥം تَمَامًا ഒരു പൂർത്തീകരണമാ(പൂർണതയാ)യിട്ട് عَلَى الَّذِي യാതൊരാൾക്ക് (യാതൊരുവർക്ക്) أَحْسَنَ നന്മചെയ്ത وَتَفْصِيلًا വിശദീകരണമായും لِكُلِّ شَيْءٍ എല്ലാ കാര്യത്തിനും وَهُدًى മാർഗദർശനമായും وَرَحْمَةً കാരുണ്യമായും لَعَلَّهُمْ അവർ ആയേക്കാം, ആകുവാൻവേണ്ടി بِلِقَاءِ കണ്ടുമുട്ടുന്നതിൽ (കാഴ്ചയെപറ്റി) رَبِّهِمْ തങ്ങളുടെ റബ്ബിനെ يُؤْمِنُونَ അവർ വിശ്വസിക്കും ﴾155﴿ وَهَذَا ഇതാ, ഇതും كِتَابٌ ഒരു ഗ്രന്ഥമാകുന്നു أَنزَلْنَاهُ നാമത് അവതരിപ്പിച്ചിരിക്കുന്നു مُبَارَكٌ അനുഗൃഹീത فَاتَّبِعُوهُ അതിനാൽ നിങ്ങൾ അത് പിൻപറ്റുവിൻ وَاتَّقُوا നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻവേണ്ടി تُرْحَمُونَ നിങ്ങൾ കരുണ ചെയ്യപ്പെടും

---

ثُمَّ (പിന്നെ) എന്ന അവ്യയം ഇവിടെ സാധാരണപോലെ കാലക്രമം കുറിക്കുന്നതല്ല. ഒരു വിഷയത്തിൽ നിന്ന് മറ്റൊന്നിലേക്കുള്ള നീക്കത്തെ കുറിക്കുന്നതാകുന്നു. 'പിന്നെ' എന്ന പദം മലയാളത്തിലും ഇങ്ങിനെ ഉപയോഗിക്കാറുണ്ടല്ലോ. അല്ലാഹു മനുഷ്യരെ ക്ഷണിച്ചുകൊണ്ടിരിക്കുന്ന നേരായ മാർഗം വിവരിച്ചതിനുശേഷം അല്ലാഹു പറയുകയാണ്: പിന്നെ, മറ്റൊരു വിഷയം നിങ്ങളെ ഓർമിപ്പിക്കുന്നു. മൂസാ നബിക്ക് നാം തൗറാത്ത് നൽകുകയുണ്ടായ വിവരം നിങ്ങൾക്കറിയാമല്ലോ. സൽപ്രവൃത്തികൾ ചെയ്യുന്ന നല്ല ആളുകളെ സംബന്ധിച്ചിടത്തോളം അത് അവർക്ക് ലഭിച്ച അനുഗ്രഹങ്ങളുടെ ഒരു പൂർത്തീകരണം തന്നെയായിരുന്നു. ആവശ്യമായ എല്ലാ കാര്യങ്ങളുടെയും വിശദീകരണവും, സന്മാർഗത്തിലേക്കുള്ള വഴികാട്ടിയും, അല്ലാഹുവിൽ നിന്നും ജനങ്ങൾക്ക് ലഭിച്ച വമ്പിച്ച കാരുണ്യവുമായിരുന്നു ആ ഗ്രന്ഥം. അതുപോലെത്തന്നെ നാം അവതരിപ്പിച്ച ഒരു അനുഗൃഹീത ഗ്രന്ഥമാണ് ഈ ക്വുർആനും. നടാടെ പുത്തനായി അവതരിച്ച ഒന്നല്ല അത്. ആകയാൽ അതിന്റെ അധ്യാപനങ്ങൾ പിൻപറ്റി ദോഷബാധകളെ സൂക്ഷിച്ചുകൊണ്ട് അല്ലാഹുവിന്റെ അനുഗ്രഹങ്ങൾക്ക് പാത്രമായിത്തീരുവാൻ ശ്രമിക്കുവിൻ.

എന്നാൽ പിന്നെ, മൂസാ നബി (അ)ക്ക് നൽകപ്പെട്ട ആ ഗ്രന്ഥത്തിനു പുറമെ മറ്റൊരു ഗ്രന്ഥം കൂടി എന്തിന് അവതരിപ്പിച്ചു? എന്ന് ആ മുശ്രിക്കുകൾ ചോദിച്ചേക്കാമല്ലോ. ഇതിന് അല്ലാഹു മറുപടി നൽകുന്നു:-

أَن تَقُولُوٓاْ إِنَّمَآ أُنزِلَ ٱلۡكِتَٰبُ عَلَىٰ طَآئِفَتَيۡنِ مِن قَبۡلِنَا وَإِن كُنَّا عَن دِرَاسَتِهِمۡ لَغَٰفِلِينَ ﴿١٥٦﴾

﴾156﴿ (അതെ) നിങ്ങൾ പറയുമെന്നതിനാൽ: 'ഞങ്ങളുടെ മുമ്പുള്ള രണ്ടു വിഭാഗക്കാർക്ക് മാത്രമാണ് (വേദ) ഗ്രന്ഥം അവതരിപ്പിക്കപ്പെട്ടിരിക്കുന്നത്; നിശ്ചയമായും, അവരുടെ പഠനത്തെക്കുറിച്ച് ഞങ്ങൾ അശ്രദ്ധർ [അപരിചിതർ] ആയിരുന്നുതാനും'.

أَوۡ تَقُولُواْ لَوۡ أَنَّآ أُنزِلَ عَلَيۡنَا ٱلۡكِتَٰبُ لَكُنَّآ أَهۡدَىٰ مِنۡهُمۡۚ

﴾157﴿ അല്ലെങ്കിൽ, നിങ്ങൾ പറയുമെന്നതിനാൽ: 'ഞങ്ങൾക്ക് (വേദ) ഗ്രന്ഥം അവതരിപ്പിക്കപ്പെട്ടിരുന്നെങ്കിൽ, ഞങ്ങൾ അവരെക്കാൾ സന്മാർഗം പ്രാപിച്ചവർ തന്നെ ആകുമായിരുന്നു.

فَقَدۡ جَآءَكُم بَيِّنَةٞ مِّن رَّبِّكُمۡ وَهُدٗى وَرَحۡمَةٞۚ

എന്നാൽ, നിങ്ങളുടെ റബ്ബിങ്കൽ നിന്നും നിങ്ങൾക്ക് വ്യക്തമായ തെളിവും, മാർഗദർശനവും, കാരുണ്യവും (ഇതാ) വന്നു കഴിഞ്ഞിരിക്കുന്നു'.

فَمَنۡ أَظۡلَمُ مِمَّن كَذَّبَ بِـَٔايَٰتِ ٱللَّهِ وَصَدَفَ عَنۡهَاۗ سَنَجۡزِي ٱلَّذِينَ يَصۡدِفُونَ عَنۡ ءَايَٰتِنَا سُوٓءَ ٱلۡعَذَابِ بِمَا كَانُواْ يَصۡدِفُونَ ﴿١٥٧﴾

അപ്പോൾ, അല്ലാഹുവിന്റെ ആയത്ത് [ലക്ഷ്യം]കളെ വ്യാജമാക്കുകയും, അവയെ വിട്ടു തിരിഞ്ഞു പോകുകയും ചെയ്തവനെക്കാൾ അക്രമി ആരാണ്?! നമ്മുടെ 'ആയത്ത്' [ലക്ഷ്യം]കളെ വിട്ടു തിരിഞ്ഞു പോകുന്നവർക്ക് നാം കടുത്ത ശിക്ഷ പ്രതിഫലം നൽകിക്കൊള്ളാം; അവർ തിരിഞ്ഞു പോയിക്കൊണ്ടിരിക്കുന്നത് നിമിത്തം!

---

﴾156﴿ أَنۡتَقُولُوا നിങ്ങൾ പറയുമെന്നതിനാൽ, പറയുന്നത് കാരണം إِنَّمَا أُنزِلَ നിശ്ചയമായും ഇറക്കപ്പെട്ടിരിക്കുന്നു (എന്നുമാത്രം) الْكِتَابُ വേദഗ്രന്ഥം عَلَىٰ طَائِفَتَيۡنِ രണ്ട് വിഭാഗക്കാർക്ക് (മാത്രം) مِن قَبۡلِنَا ഞങ്ങളുടെ മുമ്പ് وَإِن كُنَّا നിശ്ചയമായും ഞങ്ങളായിരുന്നു عَنۡ دِرَاسَتِهِمۡ അവരുടെ പഠനത്തെ (പഠിപ്പിനെ)പറ്റി لَغَافِلِينَ അശ്രദ്ധർ(തന്നെ) ﴾157﴿ أَوۡتَقُولُوا അല്ലെങ്കിൽ നിങ്ങൾ പറയുമെന്നതിനാൽ لَوۡ أَنَّا ഞങ്ങളായിരുന്നെങ്കിൽ أُنزِلَ عَلَيۡنَا ഞങ്ങൾക്ക് (ഞങ്ങളുടെമേൽ) അവതരിപ്പിക്കപെട്ടിരുന്നു(വെങ്കിൽ) الْكِتَابُ ഗ്രന്ഥം لَكُنَّا ഞങ്ങളായിരിക്കുക തന്നെ ചെയ്യും أَهۡدَىٰ مِنۡهُمۡ അവരെക്കാൾ സന്മാർഗം

പ്രാപിച്ചവർ بَيِّنَةٌ (വ്യക്തമാ എന്നാൽ നിങ്ങൾക്ക് വന്നിട്ടുണ്ട്, വന്നുകഴിഞ്ഞു فَقَدْ جَاءَكُم ‏ യ)തെളിവ് مِن رَّبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് وَهُدًى മാർഗദർശനവും وَرَحْمَةٌ കാരു ണ്യവും فَمَنْ അപ്പോൾ ആരാണ് أَظْلَمُ അധികം അക്രമി مِمَّن كَذَّبَ വ്യാജമാക്കിയവ നെക്കാൾ بِآيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തുകളെ وَصَدَفَ അവൻ തിരിഞ്ഞുപോകുക (തിരിച്ചുവിടുക)യും ചെയ്തു عَنْهَا അതിൽ നിന്ന് سَنَجْزِي നാം പ്രതിഫലം കൊടുത്തു കൊള്ളും (കൊള്ളാം) الَّذِينَ يَصْدِفُونَ തിരിഞ്ഞു പോകുന്നവർക്ക് عَنْ آيَاتِنَا നമ്മുടെ ആയ ത്തുകളിൽ നിന്ന്, ലക്ഷ്യങ്ങൾ വിട്ട് سُوءَ الْعَذَابِ ശിക്ഷയിൽ മോശമായത് (കടുത്ത ശിക്ഷ) بِمَا كَانُوا അവരായിരുന്നത് നിമിത്തം يَصْدِفُونَ അവർ തിരിഞ്ഞുപോകും.

---

'മുമ്പുള്ള രണ്ടു വിഭാഗക്കാർ' എന്നു പറഞ്ഞത് യഹൂദികളും ക്രിസ്ത്യാനികളും ആകുന്നു. അവർക്കല്ലേ വേദഗ്രന്ഥം അവതരിച്ചിട്ടുള്ളൂ, അറബികളാകുന്ന ഞങ്ങൾക്ക് അവതരിച്ചിട്ടില്ലല്ലോ... എന്നിങ്ങനെ ആ മുശ്‌രിക്കുകൾ പറയാതിരിക്കുവാൻ എന്നു സാരം. ആ നിഷേധികളുടെ നിഷേധം എത്രമാത്രം കടുത്തതാണെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

هَلْ يَنظُرُونَ إِلَّآ أَن تَأْتِيَهُمُ ٱلْمَلَٰٓئِكَةُ أَوْ يَأْتِىَ رَبُّكَ أَوْ يَأْتِىَ بَعْضُ ءَايَٰتِ رَبِّكَ ۗ

**《158》 അവർ [ആ മുശ്‌രിക്കുകൾ] നോക്കി(ക്കാത്തു)ക്കൊണ്ടിരിക്കുന്നുവോ? മലക്കുകൾ അവരുടെ അടുക്കൽ വരുകയോ, അല്ലെങ്കിൽ നിന്റെ റബ്ബ്(തന്നെ) വരുകയോ, അല്ലെങ്കിൽ നിന്റെ റബ്ബിന്റെ ചില ദൃഷ്ടാന്തങ്ങൾ വരുകയോ ചെയ്യുന്നതല്ലാതെ!**

يَوْمَ يَأْتِى بَعْضُ ءَايَٰتِ رَبِّكَ لَا يَنفَعُ نَفْسًا إِيمَٰنُهَا لَمْ تَكُنْ ءَامَنَتْ مِن قَبْلُ أَوْ كَسَبَتْ فِىٓ إِيمَٰنِهَا خَيْرًا ۗ

**നിന്റെ റബ്ബിന്റെ ചില ദൃഷ്ടാന്തങ്ങൾ വരുന്ന ദിവസം, മുമ്പ് വിശ്വസിക്കുകയോ, തന്റെ വിശ്വാസത്തിൽ വല്ല നന്മയും (ചെയ്തു) സമ്പാദിക്കുകയോ ചെയ്തിരുന്നിട്ടില്ലാത്ത ഒരു ആത്മാവിനും [ആൾക്കും] അതിന്റെ (അപ്പോഴത്തെ) വിശ്വാസം ഉപകരിക്കുകയില്ല.**

قُلِ ٱنتَظِرُوٓا۟ إِنَّا مُنتَظِرُونَ ﴿١٥٨﴾

**നീ പറയുക: 'നിങ്ങൾ (നോക്കി) കാത്തിരിക്കുവിൻ; ഞങ്ങൾ (നോക്കി) കാത്തുകൊണ്ടിരിക്കുന്നവരാണ്.**

---

《158》 هَلْ يَنظُرُونَ അവർ നോക്കുന്നു (കാത്തിരിക്കുന്നു)വോ إِلَّا أَن تَأْتِيَهُمُ അവർക്ക് വരുന്നതിനെയല്ലാതെ الْمَلَائِكَةُ മലക്കുകൾ أَوْ يَأْتِيَ അല്ലെങ്കിൽ വരുന്നതിനെ رَبُّكَ നിന്റെ

റബ്ബ് رَبِّكَ നിന്റെ أَوْ يَأْتِيَ അല്ലെങ്കിൽ വരുന്നതിനെ بَعْضُ آيَاتِ ചില ദൃഷ്ടാന്തങ്ങൾ رَبِّكَ നിന്റെ റബ്ബിന്റെ يَوْمَ يَأْتِي വരുന്ന ദിവസം بَعْضُ آيَاتِ ദൃഷ്ടാന്തങ്ങളിൽ ചിലത്, ചില ദൃഷ്ടാന്തങ്ങൾ رَبِّكَ നിന്റെ റബ്ബിന്റെ لَا يَنْفَعُ ഉപകാരം (ഫലം) ചെയ്കയില്ല نَفْسًا ഒരു ആത്മാവിനും (ആൾക്കും) إِيمَانُهَا അതിന്റെ വിശ്വാസം لَمْ تَكُنْ آمَنَتْ അത് വിശ്വസിച്ചിരുന്നില്ല مِنْ قَبْلُ മുമ്പ്, മുമ്പേ أَوْ كَسَبَتْ അല്ലെങ്കിൽ സമ്പാദിക്കുകയുണ്ടായി(രുന്നില്ല) فِي إِيمَانِهَا അതിന്റെ വിശ്വാസത്തിൽ خَيْرًا നന്മ, ഗുണം قُلِ പറയുക انْتَظِرُوا നിങ്ങൾ (നോക്കി) കാത്തിരിക്കുവിൻ إِنَّا مُنْتَظِرُونَ ഞങ്ങൾ നോക്കിക്കാത്തിരിക്കുന്നവരാണ്.

---

ധാരാളം തെളിവുകളും ദൃഷ്ടാന്തങ്ങളും ലഭിച്ചു കഴിഞ്ഞിട്ട് പിന്നെയും അവർ വിശ്വസിക്കുവാൻ തയ്യാറില്ലെങ്കിൽ, എനി ഏതുവരെയാണ് അവർക്ക് കാത്തിരിക്കുവാനുള്ളത്? മലക്കുകളോ, അല്ലെങ്കിൽ അല്ലാഹു തന്നെയോ വന്നു കാണണമെന്നാണോ? അത്രണ്ടും ഈ ലോകത്തുവെച്ചു അവർക്ക് കാണുവാൻ സാധിക്കുന്ന കാര്യങ്ങളല്ല. അതല്ലെങ്കിൽ പുതുതായി ചില പ്രത്യേക ദൃഷ്ടാന്തങ്ങൾ കാണണമെന്നാണോ? അങ്ങിനെയാണെങ്കിൽ എനി ചില പ്രത്യേക ദൃഷ്ടാന്തങ്ങൾ വരുവാനുണ്ട്. അവ വരുമ്പോൾ അവർ വിശ്വസിക്കുവാൻ നിർബന്ധിതരാകുകയും ചെയ്യും. പക്ഷേ, ആ വിശ്വാസം കൊണ്ട് ഒരു ഫലവും സിദ്ധിക്കുവാനില്ല. വിശ്വസിക്കുവാനും നിഷേധിക്കുവാനും സ്വാതന്ത്ര്യമുള്ളപ്പോൾ സ്വേഷ്ടയനുസരിച്ചുള്ള വിശ്വാസം കൊണ്ടേ പ്രയോജനമുള്ളൂ. അതുകൊണ്ട് അത്തരം ദൃഷ്ടാന്തങ്ങൾ വല്ലതും വരുമ്പോൾ, അതിന്റെ മുമ്പ് വിശ്വസിച്ചിരിക്കുകയും, ആ വിശ്വാസമനുസരിച്ചു നല്ല കർമങ്ങൾ ചെയ്തു സമ്പാദിച്ചിരിക്കുകയും ചെയ്തിട്ടില്ലാത്തവർ അപ്പോൾ വിശ്വസിക്കുന്ന ആ വിശ്വാസംകൊണ്ട് ഒരു പ്രയോജനവും ഉണ്ടാകുകയില്ല. അതിനാൽ, നേരത്തെത്തന്നെ വിശ്വസിക്കുകയാണ് അവർക്ക് നല്ലത്. അതിന് അവർ തയ്യാറില്ലെങ്കിൽ, നിങ്ങളുടെ ഭാവി നിങ്ങൾ കാത്തിരുന്നു കണ്ടുകൊള്ളുക -ഞങ്ങളുടെ ഭാവി ഞങ്ങളും കാത്തിരിക്കട്ടെ- എന്ന് പറഞ്ഞു അവരിൽ നിന്ന് ഒഴിഞ്ഞുമാറിക്കൊള്ളുക എന്ന് സാരം.

لَوْلَا أُنزِلَ عَلَيْنَا الْمَلَائِكَةُ أَوْ نَرَىٰ رَبَّنَا (ഞങ്ങളുടെ മേൽ മലക്കുകളെ ഇറക്കപ്പെടുകയോ, ഞങ്ങൾ ഞങ്ങളുടെ റബ്ബിനെ കാണുകയോ ചെയ്തുകൂടേ?! (25:21) എന്ന് മുശ്രിക്കുകൾ ചോദിക്കുകയുണ്ടായിട്ടുണ്ട്. പലതരം ദൃഷ്ടാന്തങ്ങളെ നിനച്ചുണ്ടാക്കി അവയിൽ ഏതെങ്കിലും ഒന്ന് കാണാതെ ഞങ്ങൾ വിശ്വസിക്കുകയില്ല എന്ന് പറഞ്ഞ കൂട്ടത്തിൽ أَوْ تَأْتِيَ بِاللَّهِ وَالْمَلَائِكَةِ قَبِيلًا (അല്ലെങ്കിൽ നീ അല്ലാഹുവിനെയും, കൂട്ടംകൂട്ടമായി മലക്കുകളെയും കൊണ്ടുവരണം - 17:92) എന്നും അവർ പറഞ്ഞിരുന്നു. അവരുടെ ഇത്തരം വാക്കുകളെ സൂചിപ്പിച്ചുകൊണ്ടായിരിക്കും അല്ലാഹുവിനെയോ, മലക്കുകളെയോ, ചില പ്രത്യേക ദൃഷ്ടാന്തങ്ങളെയോ കാണുവാൻ കാത്തിരിക്കുകയാണോ നിങ്ങൾ എന്ന് അല്ലാഹു അവരോട് ചോദിക്കുന്നത്. അല്ലാഹുവിനെയും, മലക്കുകളെയും ഈ ജീവിതത്തിൽവെച്ചു അവർക്ക് കാണുവാൻ സാധിക്കുന്ന കാര്യമല്ലാത്തതുകൊണ്ട് അതിനെപറ്റി മറുപടി പറയേണ്ടുന്ന ആവശ്യമില്ല. ദൃഷ്ടാന്തങ്ങളാണെങ്കിൽ, ചിലതെല്ലാം ഈ ലോകത്ത് തന്നെ അവർ കാണുകയും ചെയ്തിരിക്കുന്നു. എനിയും ചിലത് അനുഭവപ്പെടുവാനിരിക്കുന്നുണ്ട് താനും. ആ സ്ഥിതിക്ക് അവ വന്നുകഴിഞ്ഞാലുണ്ടാകുന്ന അവസ്ഥ എന്തായിരിക്കുമെന്നുമാത്രം അല്ലാഹു വിവരിച്ചു. വരാനിക്കുന്ന പ്രസ്തുത

ദൃഷ്ടാന്തങ്ങൾ ഏതെല്ലാമാണ്? എപ്പോഴാണ് സംഭവിക്കുക? എന്നൊന്നും അല്ലാഹു വ്യക്തമാക്കിയിട്ടില്ല. ഈ ഭൗതിക പ്രകൃതി നടപടികൾക്കതീതമായതും, യാഥാർത്ഥ്യങ്ങളുടെ നഗ്നമായ രൂപം അനുഭവത്തിൽ വ്യക്തമാകുന്നതുമായ ഏതെങ്കിലും ദൃഷ്ടാന്തങ്ങളായിരിക്കാം അവ. അഥവാ,ക്വിയാമത്ത് നാളിന്റെ അടയാളങ്ങളായി ഹദീഥുകളിൽ വന്നിട്ടുള്ള വല്ല ദൃഷ്ടാന്തങ്ങളോ, ഏതെങ്കിലും വമ്പിച്ച ശിക്ഷാനടപടികളോ, മരണാസന്ന വേളയിൽ ഭൗതിക ദൃഷ്ടിക്കപ്പുറമുള്ള കാഴ്ചകൾ അനുഭവപ്പെടുന്നതോ ഒക്കെ ആകാവുന്നതാണ്. ഏതായാലും ശരി, അതു വന്നുകഴിഞ്ഞാൽ പിന്നീടുണ്ടാകുന്ന വിശ്വാസം സ്വീകാര്യമല്ലെന്ന് അല്ലാഹു സ്പഷ്ടമാക്കുന്നു.

ക്വിയാമത്തുനാളിന്റെ മുന്നോടിയായി പല അടയാളങ്ങളും ദൃഷ്ടാന്തങ്ങളും സംഭവിക്കുന്നതാണെന്ന് ഹദീഥുകളിൽ നിന്ന് അറിയപ്പെട്ടതാകുന്നു. ഈ വിഷയത്തിൽ വന്നിട്ടുള്ള ഹദീഥുകളിൽ ചിലതെല്ലാം ദുർബ്ബലമാണെങ്കിലും പലതും ബലവത്തായതും സ്വീകരിക്കാതിരിക്കുവാൻ നിർവ്വാഹമില്ലാത്തതുമാകുന്നു, ഉദാഹരണമായി: റസൂൽ ﷺ പറഞ്ഞതായി അബൂഹുറയ്റഃ (റ) ഉദ്ധരിക്കുന്നു: 'സൂര്യൻ അതിന്റെ അസ്തമന സ്ഥാനത്ത് (പടിഞ്ഞാറു)നിന്ന് ഉദയം ചെയ്യുന്നതുവരെ അന്ത്യസമയം നിലനിൽക്കുകയില്ല (സംഭവിക്കയില്ല). അത് മനുഷ്യൻ കാണുമ്പോൾ, ഭൂമിയിലുള്ളവരൊക്കെ വിശ്വസിക്കും. അതാണ് ....لَا يَنفَعُ نَفْسًا إِيمَانُهَا (ഒരാത്മാവിനും അതിന്റെ വിശ്വാസം ഉപകരിക്കുകയില്ല.....) എന്ന് അല്ലാഹു പറഞ്ഞ അവസരം' (ബു; മു; ദാ; ജ; ന).

إِنَّ ٱلَّذِينَ فَرَّقُوا۟ دِينَهُمْ وَكَانُوا۟ شِيَعًا لَّسْتَ مِنْهُمْ فِى شَىْءٍ ۚ

**﴾159﴿ നിശ്ചയമായും, തങ്ങളുടെ മതത്തെ ഭിന്നിപ്പിക്കുകയും, പല കക്ഷികളായിത്തീരുകയും ചെയ്തിട്ടുള്ളവർ, അവരെ സംബന്ധിച്ചു നീ ഒന്നിലുമില്ല. [ഒരു ബാധ്യതയും നിനക്കില്ല.]**

إِنَّمَآ أَمْرُهُمْ إِلَى ٱللَّهِ ثُمَّ يُنَبِّئُهُم بِمَا كَانُوا۟ يَفْعَلُونَ ﴿١٥٩﴾

**അവരുടെ കാര്യം അല്ലാഹുവിങ്കലേക്ക് മാത്രമാകുന്നു [അവൻ തീരുമാനമെടുത്തുകൊള്ളും]. പിന്നീട്, അവർ ചെയ്തു കൊണ്ടിരിക്കുന്നതിനെപറ്റി അവൻ അവരെ ബോധ്യപ്പെടുത്തും.**

---

﴾159﴿ إِنَّ നിശ്ചയമായും ٱلَّذِينَ فَرَّقُوا ഭിന്നിപ്പിച്ചവർ دِينَهُمْ തങ്ങളുടെ മതത്തെ وَكَانُوا അവരായിരിക്കുകയും ചെയ്തു شِيَعًا (പല) കക്ഷികൾ لَسْتَ നീ അല്ല مِنْهُمْ അവരെ സംബന്ധിച്ചു فِي شَيْءٍ യാതൊന്നിലും إِنَّمَا أَمْرُهُمْ നിശ്ചയമായും അവരുടെ കാര്യം إِلَى ٱللَّهِ അല്ലാഹുവിങ്കലേക്ക് (മാത്രം) ആകുന്നു ثُمَّ പിന്നീട് يُنَبِّئُهُمْ അവൻ അവരെ ബോധ്യപ്പെടുത്തും بِمَا كَانُوا അവർ ആയിരുന്നതിനെപറ്റി يَفْعَلُونَ അവർ ചെയ്യും

മതത്തിൽ ഭിന്നിപ്പുണ്ടാക്കിയവർ അക്കാലത്തെ സംബന്ധിച്ചിടത്തോളം, വേദക്കാരാണെന്ന് പറയാമെങ്കിലും ക്വുർആന്റെ വാക്കുകളിൽ നിന്ന് വ്യക്തമാകുന്നത് അത് ഒരു പൊതുവായ പ്രസ്താവനയാണെന്നത്രെ. അതെ, ഇബ്നു കഥീർ (റ) ചൂണ്ടിക്കാട്ടിയതുപോലെ, ഇസ്‌ലാമിലും അതിന്റെ നടപടികളിലും ഛിദ്രവും, കക്ഷിത്വവും, ആശയക്കുഴപ്പവുമുണ്ടാക്കുന്ന എല്ലാവരും അതിൽ ഉൾപ്പെടുന്നതാണ്. വ്യക്തികളോ സമൂഹമോ എന്ന വ്യത്യാസവും അതിലില്ല. അങ്ങിനെയുള്ള ആരോടും നബി ﷺക്ക് ബന്ധമോ ബാധ്യതയോ ഇല്ലെന്നും, അവരുടെ കാര്യം അല്ലാഹു ഏറ്റുകൊള്ളാമെന്നും, അവരുടെ മേലുള്ള നടപടി അവൻ എടുത്തുകൊള്ളുമെന്നും അല്ലാഹു നബി ﷺയെ അറിയിക്കുകയാണ്. നബി ﷺയെ അഭിമുഖീകരിച്ചുകൊണ്ടാണ് അല്ലാഹു പ്രസ്താവിച്ചതെന്നുവെച്ച് നബി ﷺയുടെ കാലത്തുള്ളവരെ മാത്രം ബാധിക്കുന്നതാണ് ഇതെന്ന് ധരിച്ചുകൂടാ.

ഒരവസരത്തിൽ, ആരാധനകൾ ചെയ്യുന്നതിലും, വിവാഹം കഴിക്കുന്നതിലുമൊക്കെ നബി ﷺയെ മാതൃകയാക്കാതിരുന്നവരെപറ്റി നബി ﷺ പറയുകയുണ്ടായി: فمن رغب عن سنتي فليس مني (സാരം: എന്റെ ചര്യവിട്ടു മറ്റൊന്നിനെ ആഗ്രഹിക്കുന്നവർ എന്നിൽ പെട്ടവരല്ല. (ബു; മു). ക്വിയാമത്തുനാളിൽ നബി ﷺയുടെ അടുക്കൽ 'ഹൗദ്വുൽ കൗഥർ' (الحوض الكوثر) എന്ന ജലാശയത്തിൽ നിന്ന് പാനം ചെയ്വാൻ ചെല്ലുന്നവരിൽ, നബി ﷺക്ക് പരിചയമുണ്ടായിരുന്ന ചിലർക്ക് അത് തടയപ്പെടുമെന്നും, അവർ എന്റെ കൂട്ടത്തിൽപെട്ടവരാണല്ലോ എന്ന് അവിടുന്ന് പറയുമ്പോൾ, താങ്കളുടെ ശേഷം അവർ എന്തൊക്കെയാണ് പുതുതായി ഉണ്ടാക്കിത്തീർത്തിരിക്കുന്നതെന്നു താങ്കൾക്കറിയുകയില്ലെന്ന് മറുപടി പറയപ്പെടുമെന്നും, അപ്പോൾ തിരുമേനി ഇപ്രകാരം പറയുന്നതാണെന്നും ഹദീഥിൽ വന്നിരിക്കുന്നു. سحقا سحقا لمن غير بعدي (സാരം: എന്റെ കാലശേഷം ഭേദഗതി വരുത്തിയവർക്ക് വിദൂരനാശം! വിദൂരനാശം! (ബു; മു). ഈ ഹദീഥുകളിൽ നിന്ന് ഏത് കാലത്തും മതത്തിൽ ഭിന്നിപ്പുണ്ടാക്കിയവരോട് നബി ﷺക്ക് ബന്ധമില്ലെന്ന് പറഞ്ഞതിന്റെ സാരം സാമാന്യമായി മനസ്സിലാക്കാമല്ലോ.

مَن جَآءَ بِٱلْحَسَنَةِ فَلَهُۥ عَشْرُ أَمْثَالِهَا ۖ

**﴾160﴿ ആർ നന്മ കൊണ്ടുവന്നുവോ അവന്ന് അതിന്റെ പത്തിരട്ടി [പത്തിരട്ടി ഗുണം] ഉണ്ടായിരിക്കും;**

وَمَن جَآءَ بِٱلسَّيِّئَةِ فَلَا يُجْزَىٰٓ إِلَّا مِثْلَهَا وَهُمْ لَا يُظْلَمُونَ ﴿١٦٠﴾

**ആർ തിന്മ കൊണ്ടുവന്നുവോ അവന്ന് അതിന്റെ അത്രക്കല്ലാതെ പ്രതിഫലം നൽകപ്പെടുകയുമില്ല; അവരാകട്ടെ, അവരോട് അനീതി ചെയ്യപ്പെടുകയുമില്ല.**

---

﴾160﴿ مَنْ جَاءَ ആർ വന്നുവോ, ആരെങ്കിലും വന്നാൽ بِالْحَسَنَةِ നന്മയുമായി, നന്മകൊണ്ട് فَلَهُ എന്നാലവനുണ്ട് عَشْرُ പത്ത് أَمْثَالِهَا അതിന്റെ അത്രകൾ, മാതിരികൾ وَمَنْ جَاءَ ആരെങ്കിലും വന്നാൽ, ആർ വന്നുവോ بِالسَّيِّئَةِ തിന്മയുമായി, തിന്മകൊണ്ട് فَلَا يُجْزَى

എന്നാൽ അവന് പ്രതിഫലം നൽകപ്പെടുകയില്ല إِلا مِثْلَهَا അതിന്റെ അത്ര(മാതിരി) അല്ലാതെ وَهُمْ അവരാകട്ടെ, അവരോ لا يُظْلَمُونَ അവരോട് അക്രമം (അനീതി) ചെയ്യപ്പെടുകയുമില്ല

---

ഒരാൾ ഒരു നന്മ ചെയ്താൽ ചുരുങ്ങിയ പക്ഷം, അതിന്റെ പത്തിരട്ടിക്കുള്ള പ്രതിഫലം നൽകുമെന്നും, ഒരു തിന്മ ചെയ്താൽ അതിനു അത്രമാത്രം പ്രതിഫലമേ നൽകുകയുള്ളൂവെന്നും പരമകാരുണികനും കരുണാനിധിയുമായ അല്ലാഹു നമ്മെ അറിയിക്കുന്നു. തിന്മ ചെയ്തവന് ഒരു തിന്മയുടെ പ്രതിഫലമേ നൽകുകയുള്ളൂവെന്നതിന് പുറമെ, അവനോട് ഏതെങ്കിലും തരത്തിലുള്ള യാതൊരു അനീതിയും ചെയ്യപ്പെടുകയില്ലെന്നുകൂടി എടുത്തു പറയുന്നു. ചില സ്ഥലങ്ങളിൽ مَن جَاءَ بِالْحَسَنَةِ فَلَهُ خير منها (ആരെങ്കിലും നന്മയുമായി വന്നാൽ അവനു അതിനെക്കാൾ ഉത്തമമായതുണ്ടായിരിക്കും – നംല്:89; ക്വസ്വസ്:84) എന്ന് പറഞ്ഞിട്ടുള്ളതിന്റെ ഒരു വിശദീകരണമാണ് ഈ വചനം. ചില സൽക്കർമങ്ങൾക്ക് പത്തിരട്ടിക്കുമേൽ എഴുന്നൂറിരട്ടിവരെയും കൂടുതലും പ്രതിഫലം നൽകപ്പെടുന്നതാണെന്ന് അൽബക്വറഃ : 261 ലും അല്ലാഹു അറിയിച്ചിരിക്കുന്നു.

ഈ വിഷയത്തിൽ 'ക്വുദ്സി'യായ (അല്ലാഹു അരുളിച്ചെയ്തതായി നബി ﷺ ഉദ്ധരിക്കുന്ന) ഒരു ഹദീഥ് ഇബ്നു അബ്ബാസ് (റ) വഴി പല ഹദീഥ് പണ്ഡിതന്മാരും രേഖപ്പെടുത്തിയിട്ടുള്ളത് പ്രസിദ്ധമത്രെ. അതിൽ അല്ലാഹു അരുളിച്ചെയ്തതായി നബി ﷺ ഇപ്രകാരം പറയുന്നു: 'നിങ്ങളുടെ റബ്ബ് വളരെ കരുണയുള്ളവനാണ്. ഒരാൾ ഒരു നന്മ ചെയ്വാൻ ഉദ്ദേശിച്ചു, എന്നിട്ടത് ചെയ്തില്ല, എന്നാലും അതവന്ന് ഒരു നന്മയായി രേഖപ്പെടുത്തും. അതവൻ ചെയ്താൽ പത്ത് നന്മയായും എഴുനൂറ്വരെയും, വളരെയധികം ഇരട്ടിവരെയും രേഖപ്പെടുത്തും. ഒരാൾ ഒരു തിന്മ ചെയ്യുവാൻ ഉദ്ദേശിച്ചു, എന്നിട്ടത് ചെയ്തില്ല, എന്നാൽ അതവന്ന് ഒരു നന്മയായി രേഖപ്പെടുത്തും. അവനത് ചെയ്താൽ ഒരേ ഒന്നായി അത് രേഖപ്പെടുത്തും. ചിലപ്പോൾ, അവൻ അത് മായിച്ചു (മാപ്പാക്കി) കൊടുക്കുകയും ചെയ്യും. നാശമടഞ്ഞവനല്ലാതെ (നിർഭാഗ്യവാനായവനല്ലാതെ) അല്ലാഹുവിങ്കൽവെച്ചു നാശമടയുകയുമില്ല' (അ; ബു; മു; ന).

തിന്മ ചെയ്വാൻ ഉദ്ദേശിച്ചിട്ട് അത് ചെയ്യാതിരുന്നാൽ അതൊരു നന്മയായി രേഖപ്പെടുത്തുമെന്നതിന് ഇബ്നു കഥീർ (റ) നൽകിയ വിശദീകരണം ശ്രദ്ധേയമാകുന്നു. അദ്ദേഹം പറയുന്നു: 'അറിയുക; തിന്മ പ്രവർത്തിക്കാതെ വിട്ടുകളയുന്നവർ മൂന്നുതരത്തിലായിരിക്കും; ചിലപ്പോൾ അവർ അല്ലാഹുവിന് (അല്ലാഹുവിന്റെ പ്രീതിക്ക്)വേണ്ടി ഉപേക്ഷിച്ചതായിരിക്കും. ഇവർ അല്ലാഹുവിനെ ഉദ്ദേശിച്ച് ഒഴിഞ്ഞു നിന്നതിനാൽ അതൊരു നന്മയായി രേഖപ്പെടുത്തുന്നു. അതവരുടെ ഉദ്ദേശ്യവും കർമവുമാണല്ലോ. ബലപ്പെട്ട ചില രിവായത്തുകളിൽ 'എന്റെ ഹേതുവായിട്ടാണ് അതവൻ ഉപേക്ഷിച്ചത് എന്ന് (ഹദീഥിൽ) അതിന് കാരണം പറഞ്ഞിരിക്കുന്നത് അത്കൊണ്ടാകുന്നു. ചിലപ്പോൾ മറവികൊണ്ടോ അശ്രദ്ധകൊണ്ടോ ആയിരിക്കും അതവൻ ഉപേക്ഷിക്കുന്നത്. ഇത് അവന് ഗുണവുമല്ല, ദോഷവുമല്ല. കാരണം, അവൻ അത് രണ്ടും ചെയ്തിട്ടില്ല. ചിലപ്പോൾ, സാധിക്കായ്കകൊണ്ടോ, അതിനുവേണ്ട മാർഗങ്ങളും പരിശ്രമങ്ങളും നടത്തി കുഴങ്ങിയതുകൊണ്ടാ ആയിരിക്കും ഉപേക്ഷിക്കുന്നത്. ഇങ്ങിനെയുള്ളവൻ ആ തിന്മ പ്രവർത്തിച്ചവനുസമമായിക്കും. അത്കൊണ്ടാണ് പ്രബലമായ ഹദീഥിൽ 'രണ്ടു

മുസ്‌ലിംകൾ വാളുമായി പരസ്പരം ഏറ്റുമുട്ടിയാൽ കൊന്നവനും, കൊല്ലപ്പെട്ടവനും നരകത്തിലാണ്' എന്ന് നബി ﷺ പറഞ്ഞത്. കൊന്നവന്റെ കാര്യം ശരി, കൊല്ലപ്പെട്ട വന്റെ സ്ഥിതിയെന്താണ്? എന്ന് സ്വഹാബികൾ ചോദിച്ചപ്പോൾ 'അവൻ അവന്റെ ചങ്ങാതിയെ കൊലപ്പെടുത്തുവാൻ മോഹിക്കുന്നവനായിരുന്നുവല്ലോ' എന്നാണ് നബി ﷺ ഉത്തരം പറഞ്ഞത്.

'ആരെങ്കിലും എല്ലാ മാസവും മൂന്നു നോമ്പ് (വീതം) നോറ്റാൽ, അവൻ മുഴുവൻ കാലവും നോമ്പ് പിടിച്ചമാതിരിയായി' (അ; ജ; ന; തി) എന്നും, 'ഒരു ജുമുഅഃ ആ ജുമുഅഃയുടെയും അടുത്ത ജുമുഅഃയുടെയും ഇടക്കുള്ള പാപവും, കൂടുതലായി മൂന്നു ദിവസത്തെ പാപവും പൊറുക്കപ്പെടുന്നതാണ്' (ത്വബ്റാനീ) എന്നും മറ്റും ഒന്നിനു പത്തിരട്ടി പ്രതിഫലം കാണിച്ചുകൊണ്ടുള്ള ഹദീഥുകൾ ഈ വചനത്തിന് നബി ﷺ നൽകിയ വിശദീകരണവും, ഉദാഹരണങ്ങളുമാകുന്നു. കഥ അറിയാതെ, ഒറ്റ നോട്ടത്തിൽ സ്വന്തം യുക്തിയുടെ തീരുമാനത്തിന് മുതിരുന്ന ആളുകൾ ഇതൊന്നും മനസ്സിരുത്തുകയോ ചിന്തിക്കുകയോ ചെയ്യാറില്ല. അതുകൊണ്ടാണ് ചിലർ ഇങ്ങിനെയുള്ള ഹദീഥുകളുടെ നേരെ അവഗണനാനയം സ്വീകരിച്ചുവരുന്നതും.

قُلْ إِنَّنِى هَدَىٰنِى رَبِّىٓ إِلَىٰ صِرَٰطٍ مُّسْتَقِيمٍ

﴿161﴾ **നീ പറയുക: നിശ്ചയമായും ഞാൻ, എന്റെ റബ്ബ്, (നേരെ) ചൊവ്വായുള്ള പാതയിലേക്ക് എന്നെ നയിച്ചു തന്നിരിക്കുന്നു;**

دِينًا قِيَمًا مِّلَّةَ إِبْرَٰهِيمَ حَنِيفًا ۚ وَمَا كَانَ مِنَ ٱلْمُشْرِكِينَ ﴿١٦١﴾

**(അതെ) നേരെ (ഉറച്ചു) നിലകൊള്ളുന്നതായ മതം-ഋജുമാനസനായിക്കൊണ്ടുള്ള ഇബ്റാഹീമിന്റെ മാർഗം! അദ്ദേഹം 'മുശ്‌രിക്കു' [ബഹുദൈവ വിശ്വാസി]കളിൽ പെട്ടവനായിരുന്നിട്ടുമില്ല'.**

قُلْ إِنَّ صَلَاتِى وَنُسُكِى وَمَحْيَاىَ وَمَمَاتِى لِلَّهِ رَبِّ ٱلْعَٰلَمِينَ ﴿١٦٢﴾

﴿162﴾ **പറയുക: 'നിശ്ചയമായും, എന്റെ നമസ്ക്കാരവും, എന്റെ (ബലി മുതലായ) ആരാധനാ കർമങ്ങളും' എന്റെ ജീവിതവും, എന്റെ മരണവും (എല്ലാം) ലോകരുടെ രക്ഷിതാവായ അല്ലാഹുവിനുള്ളതാകുന്നു:-**

لَا شَرِيكَ لَهُۥ ۖ وَبِذَٰلِكَ أُمِرْتُ وَأَنَا۠ أَوَّلُ ٱلْمُسْلِمِينَ ﴿١٦٣﴾

﴿163﴾ **'അവനു പങ്കുകാരേ ഇല്ല. അപ്രകാരമത്രെ' എന്നോട് കൽപിക്കപ്പെട്ടിരിക്കുന്നത്; ഞാൻ 'മുസ്‌ലിം' കളിൽ [അവനു കീഴൊതുങ്ങിയവരിൽ] ഒന്നാമനുമത്രെ.**

﴾161﴿ قُلْ إِنَّنِي നീ പറയുക നിശ്ചമായും ഞാൻ هَدَانِي എന്നെ നയിച്ചിരിക്കുന്നു, എനിക്ക് വഴി കാട്ടിത്തന്നിരിക്കുന്നു رَبِّي എന്റെ റബ്ബ് إِلَىٰ صِرَاطٍ പാതയിലേക്ക് مُسْتَقِيمٍ നേരെയുള്ള, ചൊവ്വെയുള്ള دِينًا മതം قِيَمًا നേരെ നിലകൊള്ളുന്നതായ, ഉറച്ചു നിൽക്കുന്ന مِلَّةَ അതായത് മാർഗം إِبْرَاهِيمَ ഇബ്റാഹീമിന്റെ حَنِيفًا ഋജുമാനസനായിക്കൊണ്ടുള്ള وَمَا كَانَ അദ്ദേഹം ആയിരുന്നില്ല مِنَ الْمُشْرِكِينَ മുശ്രിക്കുകളിൽപെട്ട(വൻ) ﴾162﴿ قُلْ നീ പറയുക إِنَّ صَلَاتِي നിശ്ചയമായും എന്റെ നമസ്കാരം وَنُسُكِي എന്റെ ആരാധനാ കർമങ്ങളും, ബലി കർമങ്ങളും وَمَحْيَايَ എന്റെ ജീവിതവും وَمَمَاتِي എന്റെ മരണവും لِلَّهِ അല്ലാഹുവിനാണ്, അല്ലാഹുവിനുവേണ്ടിയത്രെ رَبِّ الْعَالَمِينَ ലോകരുടെ റബ്ബായ, ലോകരക്ഷിതാവായ ﴾163﴿ لَا شَرِيكَ പങ്കുകാരേ ഇല്ല لَهُ അവന് وَبِذَٰلِكَ അതുകൊണ്ടത്രെ أُمِرْتُ ഞാൻ കൽപിക്കപ്പെട്ടിരിക്കുന്നത് وَأَنَا ഞാനാകട്ടെ أَوَّلُ ഒന്നാമനാണ് الْمُسْلِمِينَ മുസ്ലിംകളിലെ

---

തൗഹീദിനെ സംബന്ധിച്ച പല ദൃഷ്ടാന്തങ്ങളും, ഇബ്റാഹീം നബി(അ)യുടെ പിന്തുടർച്ചക്കാരെന്ന് അവകാശപ്പെടുന്ന അറബികളുടെ ശിർക്കുപരമായ വിശ്വാസാചാരങ്ങളെ സംബന്ധിച്ച പല പരാമർശങ്ങളും അടക്കം ഈ സൂറത്തിൽ ഇതിന് മുമ്പ് വളരെ അധികം കാര്യങ്ങൾ വിവരിച്ചു കഴിഞ്ഞു. അതിനുശേഷം, നബി ﷺ അവരെ ക്ഷണിച്ചുകൊണ്ടിരിക്കുന്നതും, അവർ നിഷേധത്തിൽ മുഴുകിക്കൊണ്ടിരിക്കുന്നതുമായ ആ മാർഗം ഏതാണെന്നും, മേൽ വിവരിച്ചതിന്റെ ആകെത്തുക ചുരുക്കത്തിൽ എന്താണെന്നും അവരെ അറിയിക്കുവാൻ നബി ﷺയോട് അല്ലാഹു കൽപിക്കുന്നു.

വക്രതയോ ചാഞ്ചല്യമോ കൂടാതെ നേർക്കുനേരെ ഉറച്ചു നിൽക്കുന്ന ഒരു മതം –അതെ, ശിർക്കിന്റെ മാലിന്യങ്ങളൊന്നും തീണ്ടാതെ നിഷ്കളങ്കനായിരുന്ന ഇബ്റാഹീം (അ) ആചരിച്ചു വന്നിരുന്ന മാർഗമേതോ അത്– അതാണെനിക്ക് അല്ലാഹു അനുഗ്രഹിച്ചു തന്ന മതം. അതിലേക്കാണ് ഞാൻ നിങ്ങളെ ക്ഷണിക്കുന്നത്. ശിർക്കിന്റെ എല്ലാ വകുപ്പുകളിൽ നിന്നും സംശുദ്ധമായിരിക്കുക, നമസ്കാരം, പ്രാർത്ഥന, ബലികർമങ്ങൾ ആദിയായ ആരാധനകളെല്ലാം അല്ലാഹുവിനു മാത്രം അർപ്പിക്കുക, ജീവിക്കുന്നതും മരിക്കുന്നതുമെല്ലാം അവന്റെ പ്രീതിയെ ലക്ഷ്യം വെച്ചും, അവന്റെ ആജ്ഞാ നിർദ്ദേശങ്ങൾക്കനുസരിച്ചും ആയിരിക്കുക. ഇതാണ് എന്നോട് ആജ്ഞപിക്കപ്പെട്ട മതത്തിന്റെ സത്ത. ഇതിന്റെ പ്രബോധനമാണ് എന്റെ കൃത്യം. ഇതംഗീകരിക്കുന്നവരാണ് മുസ്ലിംകൾ. അവരിൽ ഒന്നാമൻ ഞാൻ തന്നെയാണ് താനുംഃ എന്നിങ്ങിനെയാണ് പ്രസ്തുത അറിയിപ്പിന്റെ താല്പര്യം.

نسك (നുസുക്) എന്ന വാക്കിന് 'ആരാധനകൾ' എന്നാണ് വാക്കർത്ഥം. ഹജ്ജ്–ഉംറ സംബന്ധമായ കർമങ്ങളെയും, ബലികർമങ്ങളെയും പ്രത്യേകം ഉദ്ദേശിച്ചുകൊണ്ട് ആ വാക്ക് ഉപയോഗിക്കപ്പെടാറുണ്ട്. ബലി കർമങ്ങളെപറ്റി മുൻവചനങ്ങളിൽ കഴിഞ്ഞ പരാമർശങ്ങളെയും, ഈ വചനങ്ങൾ മക്കാ മുശ്രിക്കുകളെയാണ് മുഖാമുഖമായി അഭിമുഖീകരിക്കുന്നതെന്നുള്ളതിനെയും കണക്കിലെടുത്തുകൊണ്ട് ഈ അർത്ഥങ്ങളാണ്

പലരും ഇവിടെ അതിന് നൽകിയിരിക്കുന്നത്.

وَأَنَاأَوَّلُ الْمُسْلِمِينَ (ഞാൻ ഒന്നാമത്തെ മുസ്‌ലിമാണ്) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം ഈ സമുദായത്തിലെ ഒന്നാമനും, ഞാൻ നിങ്ങളോട് പ്രബോധനം ചെയ്യുന്ന തത്വങ്ങളെ ആദ്യമായി സ്വീകരിക്കുന്നവനും ഞാനാണ് എന്നത്രെ. മനുഷ്യാരംഭം മുതൽക്കേ മനുഷ്യ വർഗത്തിന് അല്ലാഹു നിശ്ചയിച്ച മതം ഇസ്‌ലാമാണല്ലോ (إِنَّ الدِّينَ عِندَ اللَّـهِ الْإِسْلَامُ) ആ മതം അംഗീകരിച്ചവരെല്ലാം മുസ്‌ലിംകളുമാകുന്നു. (هُوَ سَمَّاكُمُ الْمُسْلِمِينَ) നൂഹ് നബി (അ) അദ്ദേഹത്തിന്റെ ജനങ്ങളോട് മുസ്‌ലിമായിരിക്കുവാൻ എന്നോട് കൽപിക്കപ്പെട്ടിരിക്കുന്നുവെന്ന് പറഞ്ഞു (10:72). ഇബ്റാഹീം നബി (അ)യും, യഅ്ക്വൂബ് നബി (അ)യും മക്കളോട് ചെയ്ത വസ്വിയ്യത്തിൽ നിങ്ങൾ മുസ്‌ലിംകളായിട്ടല്ലാതെ മരിക്കരുതെന്ന് പറഞ്ഞിരുന്നു (2:132). യൂസുഫ് നബി (അ) എന്നെ മുസ്‌ലിമായി മരിപ്പിക്കേണമേ എന്ന് പ്രാർത്ഥിച്ചു (12:101). നിങ്ങൾ മുസ്‌ലിംകളാണെങ്കിൽ അല്ലാഹുവിൽ ഭരമേൽപ്പിക്കണമെന്ന് മൂസാ നബി (അ) അദ്ദേഹത്തിന്റെ ജനതയോട് പറഞ്ഞു (10:84). ഈസാ നബി (അ)യുടെ ശിഷ്യന്മാരായ 'ഹവാരിയ്യു'കളും പറഞ്ഞു ഞങ്ങൾ മുസ്‌ലിംകളാകുന്നു (5:114). ചുരുക്കിപ്പറഞ്ഞാൽ, ആദം നബി (അ) മുതൽ ലോകാവസാനം വരെയുള്ള മനുഷ്യർക്ക് അല്ലാഹു നിശ്ചയിച്ചു തൃപ്തിപ്പെട്ട ഏകമതം ഇസ്‌ലാമും, അത് സ്വീകരിച്ചവരെല്ലാം മുസ്‌ലിംകളുമാകുന്നു.

ഒരു ഹദീഥിൽ നബി ﷺ പറഞ്ഞിരിക്കുന്നു: ' ഒരു പിതൃകുടുംബത്തിൽപെട്ട സഹോദരങ്ങളാണ് പ്രവാചകന്മാർ. അവരുടെ മാതാക്കൾ പലതായിരിക്കും. അവരുടെ മതം ഒന്നാകുന്നു' (ബു; മു). അതായത് -ഇബ്നുകഥീർ (റ) ചൂണ്ടിക്കാട്ടിയതുപോലെ- അല്ലാഹുവിനെ മാത്രം ആരാധിക്കുകയും, അവനോട് ഒന്നിനെയും പങ്കുചേർക്കാതിരിക്കുകയും ചെയ്യുകയെന്ന മൗലികാടിസ്ഥാനത്തിൽ അവരെല്ലാം ഒന്നാകുന്നു. ശരീഅത്തിൽ (മതപരമായ നിയമ നടപടി ക്രമത്തിൽ) അവർ വ്യത്യസ്ത മാർഗമുള്ളവരായിരിക്കും എന്നർത്ഥം.

قُلْ أَغَيْرَ ٱللَّهِ أَبْغِى رَبًّا وَهُوَ رَبُّ كُلِّ شَىْءٍ ۚ

﴾164﴿ **നീ പറയുക: 'എല്ലാ വസ്തുക്കളുടെയും റബ്ബ് [രക്ഷിതാവ്] അല്ലാഹുവായിരിക്കെ, അവനല്ലാത്തവരെ ഞാൻ റബ്ബായി (തേടി) തിരയുകയോ?!**

وَلَا تَكْسِبُ كُلُّ نَفْسٍ إِلَّا عَلَيْهَا ۚ

**എല്ലാ (ഓരോ) ആത്മാവും [ആളും] അതിന്റെമേൽ (ബാധ്യത) ആയിക്കൊണ്ടല്ലാതെ (ഒന്നും) സമ്പാദിച്ചുവെക്കുകയുമില്ല;**

وَلَا تَزِرُ وَازِرَةٌ وِزْرَ أُخْرَىٰ ۚ

**കുറ്റം വഹിക്കുന്ന ഒരാത്മാവും [ആളും] മറ്റൊന്നിന്റെ കുറ്റം വഹിക്കുകയുമില്ല.**

ثُمَّ إِلَىٰ رَبِّكُم مَّرْجِعُكُمْ فَيُنَبِّئُكُم بِمَا كُنتُمْ فِيهِ تَخْتَلِفُونَ ﴿١٦٤﴾

**പിന്നെ, നിങ്ങളുടെ റബ്ബിങ്കലേക്കായിരിക്കും നിങ്ങളുടെ മടങ്ങിവരവ്. അപ്പോൾ, യാതൊന്നിൽ നിങ്ങൾ ഭിന്നാഭിപ്രായപ്പെട്ടുകൊണ്ടിരിക്കുന്നുവോ അതിനെപറ്റി അവൻ നിങ്ങളെ ബോധ്യപ്പെടുത്തുന്നതാണ്.**

---

﴾164﴿ قُلْ നീ പറയുക أَغَيْرَ اللَّهِ അല്ലാഹു അല്ലാത്തവരെയോ أَبْغِي ഞാൻ തേടുന്നു, തിരയുന്നു رَبًّا റബ്ബായിട്ട്, രക്ഷിതാവായി وَهُوَ رَبُّ അവനാകട്ടെ റബ്ബാകുന്നു كُلِّ شَيْءٍ എല്ലാ വസ്തുവിന്റെയും وَلَا تَكْسِبُ സമ്പാദിക്കുകയുമില്ല, ചെയ്തുവെക്കുകയില്ല كُلُّ نَفْسٍ എല്ലാ ആത്മാവും, ആളും, ദേഹവും, വ്യക്തിയും إِلَّا عَلَيْهَا അതിന്റെമേൽ (ബാധ്യത) ആയിക്കൊണ്ടല്ലാതെ وَلَا تَزِرُ കുറ്റം വഹിക്കുക (പേറുക)യുമില്ല وَازِرَةٌ ഒരു കുറ്റക്കാരിയും, കുറ്റം പേറുന്നതും وِزْرَ കുറ്റം, ഭാരത്തെ أُخْرَىٰ മറ്റൊന്നിന്റെ ثُمَّ പിന്നെ إِلَىٰ رَبِّكُم നിങ്ങളുടെ റബ്ബിങ്കലേക്കാണ് مَّرْجِعُكُمْ നിങ്ങളുടെ മടക്കം, മടങ്ങിപ്പോക്ക് فَيُنَبِّئُكُم അപ്പോൾ അവൻ നിങ്ങളെ ബോധ്യപ്പെടുത്തും بِمَا كُنتُمْ നിങ്ങളായിരുന്നതിനെപറ്റി فِيهِ അതിൽ, അതിന്റെ കാര്യത്തിൽ تَخْتَلِفُونَ നിങ്ങൾ വ്യത്യാസപെട്ടു (ഭിന്നാഭിപ്രായത്തിലായി)കൊണ്ട്

---

ഓരോ ആളും അവരവരുടെ കർമങ്ങൾക്ക് ഉത്തരവാദിയായിരിക്കും كُلُّ امْرِئٍ بِمَا كَسَبَ رَهِينٌ (എല്ലാ ഓരോരുത്തനും അവൻ സമ്പാദിച്ചുവെച്ചതിന് പണയമാകുന്നു - 52:21). ഒരാളുടെ കുറ്റം മറ്റൊരാൾ വഹിക്കുകയില്ല. وَإِن تَدْعُ مُثْقَلَةٌ إِلَىٰ حِمْلِهَا لَا يُحْمَلْ مِنْهُ شَيْءٌ وَلَوْ كَانَ ذَا قُرْبَىٰ (ഭാരം പിടിപെട്ട ഒരു ദേഹം അതിന്റെ ചുമടെടുക്കുവാൻ -മറ്റൊരാളെ- വിളിച്ചാൽ, അടുത്ത ബന്ധമുള്ളവനായാലും ശരി, അതിൽനിന്ന് ഒന്നും തന്നെ വഹിക്കപ്പെടുകയില്ല - 35:18) ഇത് അല്ലാഹുവിന്റെ ഖണ്ഡിതമായ ഒരു നിയമ തത്വമാകുന്നു. ആരാധ്യവസ്തുക്കളുടെയോ, ശുപാർശകന്മാരുടെയോ ഇടപെടലുകളൊന്നും അവിടെ നടക്കുകയില്ല. നന്മയെങ്കിൽ നന്മ, തിന്മയെങ്കിൽ തിന്മ. അതതിന്റെ കർത്താവ് തന്നെ അതതിന്റെ ഫലം തികച്ചും അനുഭവിക്കും.

എന്നാൽ, ഒരാൾ ഒരു നല്ല കാര്യം നടപ്പിൽ വരുത്തിയാൽ അതിന്റെയും, അത് പ്രവർത്തിച്ചവരുടെയും, പ്രതിഫലം -അവരുടെ പ്രതിഫലത്തിൽ ഒരു കുറവും വരാതെ- അവന് ലഭിക്കുമെന്നും, ഒരാൾ ഒരു ചീത്ത കാര്യം നടപ്പിൽ വരുത്തിയാൽ അതിന്റെയും, അത് പ്രവർത്തിച്ചവരുടെയും കുറ്റം -അവരുടെ കുറ്റത്തിൽ ഒരു കുറവും വരാതെ- അവനുണ്ടാകുമെന്നും നബി ﷺ അരുളിച്ചെയ്തിട്ടുണ്ട് (മു). ഇത് ആ തത്വത്തിന് എതിരോ വിരുദ്ധമോ ആകുന്നില്ല. ആ പ്രതിഫലവും, ആ കുറ്റവും അവൻ നടപ്പാക്കിയതിന്റെ ഫലമാണല്ലോ. അതുകൊണ്ടാണ് 'അവരുടെ പ്രതിഫലത്തിലും കുറ്റത്തിലും ഒരു കുറവും വരാതെ' എന്ന് നബി ﷺ പ്രത്യേകം എടുത്തു പറഞ്ഞിരിക്കുന്നതും.

അവർ ചെയ്തതിന്റെ പ്രതിഫലവും കുറ്റവും അവർക്ക് തന്നെ. അവൻ നടപ്പാക്കിയതിന്റെയും അത് നടന്നുകൊണ്ടിരിക്കുന്നതിന്റെയും പ്രതിഫലവും കുറ്റവുമാണ് അവന് ലഭിക്കുന്നത് എന്നർത്ഥം.

وَهُوَ ٱلَّذِى جَعَلَكُمْ خَلَٰٓئِفَ ٱلْأَرْضِ

**《165》 അവനത്രെ, നിങ്ങളെ ഭൂമിയിലെ (മാറിമാറിവരുന്ന) പിൻഗാമികൾ ആക്കിയവൻ.**

وَرَفَعَ بَعْضَكُمْ فَوْقَ بَعْضٍ دَرَجَٰتٍ لِّيَبْلُوَكُمْ فِى مَآ ءَاتَىٰكُمْ ۗ

**നിങ്ങളിൽ ചിലരെ ചിലർക്ക് മീതെ അവൻ ചില പദവികൾ ഉയർത്തുകയും ചെയ്തിരിക്കുന്നു; നിങ്ങൾക്ക് അവൻ നൽകിയതിൽ നിങ്ങളെ അവൻ പരീക്ഷണം ചെയ്വാൻ വേണ്ടി.**

إِنَّ رَبَّكَ سَرِيعُ ٱلْعِقَابِ وَإِنَّهُۥ لَغَفُورٌ رَّحِيمٌۢ ﴿١٦٥﴾

**നിശ്ചയമായും, നിന്റെ രക്ഷിതാവ് വേഗം ശിക്ഷാ നടപടി എടുക്കുന്നവനാകുന്നു; നിശ്ചയമായും, അവൻ വളരെ പൊറുക്കുന്നവനും, കരുണാനിധിയും തന്നെയാണുതാനും**

---

《165》 وَهُوَ അവനത്രെ الَّذِي جَعَلَكُمْ നിങ്ങളെ ആക്കിയവൻ خَلَائِفَ പിൻഗാമികൾ, പിന്നിലുള്ളവർ, മാറി മാറി വരുന്നവർ الْأَرْضِ ഭൂമിയിലെ وَرَفَعَ അവൻ ഉയർത്തുകയും ചെയ്തിരിക്കുന്നു بَعْضَكُمْ നിങ്ങളിൽ ചിലരെ فَوْقَ بَعْضٍ ചിലർക്ക് മീതെ دَرَجَاتٍ ചില പദവികൾ لِيَبْلُوَكُمْ നിങ്ങളെ അവൻ പരീക്ഷണം ചെയ്വാൻ വേണ്ടി فِي مَا آتَاكُمْ നിങ്ങൾക്ക് അവൻ നൽകിയതിൽ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് سَرِيعُ വേഗമുള്ളവനാണ് الْعِقَابِ ശിക്ഷാനടപടി وَإِنَّهُ നിശ്ചയമായും അവൻ لَغَفُورٌ വളരെ പൊറുക്കുന്നവൻ തന്നെ رَحِيمٌ കരുണാനിധി(യും)

---

خليفة (ഖലീഫഃ) എന്ന പദത്തിന്റെ ബഹുവചനമാണ് خلائف (ഖലാഇഫ്). ഒരാളുടെ പിന്നിൽ അയാളുടെ സ്ഥാനത്ത് വരുന്ന ആൾ എന്നാണ് ആ പദത്തിനർത്ഥം. മലയാളത്തിൽ 'പിൻഗാമി' എന്നോ, 'പ്രതിനിധി' എന്നോ സന്ദർഭം പോലെ അതിന് വിവർത്തനം നൽകാം. ഒരു തലമുറക്കുശേഷം മറ്റൊരു തലമുറയായും, ഒരു സമുദായത്തിന് ശേഷം മറ്റൊരു സമുദായമായും നിങ്ങളെ ഭൂമിയിൽ മാറിമാറി വന്നുകൊണ്ടിരിക്കുന്നവരാക്കിയത് അല്ലാഹുവാണ്. എല്ലാവരെയും അവൻ ഒരേ നിലവാരത്തിലുള്ളവരായിട്ടല്ല ആക്കിയിരിക്കുന്നത്. ഉപജീവനമാർഗം, ബുദ്ധി, അറിവ്, സ്വഭാവഗുണം, കഴിവ്, പ്രാപ്തി, രൂപം ആദിയായവയിലും, നടപടിക്രമങ്ങളിലുമെല്ലാം ചിലരെ ചിലരെക്കാൾ ഉയർന്നവരും, ചിലരെ താണവരുമാക്കി വെച്ചിരിക്കുകയാണ്. അവരവർക്ക് ലഭിച്ചതിൽ അവരവർ എങ്ങിനെ വർത്തിക്കുന്നുവെന്നും, അതെങ്ങിനെ ഉപയോഗപ്പെടു

ത്തുന്നുവെന്നുമുള്ള ഒരു പരീക്ഷണമാണത് എന്ന് സാരം.

خلائف എന്ന വാക്കിനും ഇതേ അർത്ഥത്തിലുള്ള മറ്റൊരു രൂപമായ خلفاء (ഖുല ഫാഉ്) എന്ന വാക്കിനും 'പ്രതിനിധികൾ' എന്നർത്ഥം കൽപിച്ചുകൊണ്ട് ഭൂമിയിൽ അല്ലാഹുവിന്റെ ചില അധികാരങ്ങൾ നടപ്പിൽ വരുത്തുവാനായി മനുഷ്യനെ അതിൽ അവന്റെ പ്രതിനിധിയാക്കി വെച്ചിരിക്കുകയാണെന്നും, ഈ അധികാരത്തിൽ ഒരോരുത്തരുടെയും കഴിവും പ്രാപ്തിയും അനുസരിച്ച് ചിലർക്ക് ചിലരെക്കാൾ ഉയർച്ചയും ഉണ്ടായിരിക്കുമെന്നുമാണ് ഈ വചനത്തിന്റെ ആശയമെന്ന് വരുത്തുന്ന ചില വ്യാഖ്യാനങ്ങൾ ഇവിടെയും, ഇതുപോലെയുള്ള വേറെ ചില സ്ഥലങ്ങളിലും ചിലർ നൽകിക്കാണാം. ഈ അർത്ഥവ്യാഖ്യാനം ശരിയല്ലെന്നും, ഇത് അൽപം അതിരുകവിഞ്ഞ ഒരു വ്യാഖ്യാനമാണെന്നും അൽബക്വറഃ 30-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നാം വിവരിച്ചിട്ടുണ്ട്. ഈ വ്യാഖ്യനം ശരിയല്ലെന്ന് ഇതേ വചനം തന്നെ ശരിക്ക് മനസ്സിരുത്തിയാൽ മനസ്സിലാക്കാം. കൂടാതെ, താഴെ ഉദ്ധരിക്കുന്നതുപോലെയുള്ള വചനങ്ങളിൽ നിന്ന് കൂടുതൽ വ്യക്തമാകുകയും ചെയ്യും:-

നിങ്ങളുടെ മുമ്പ് പല തലമുറകളെയും അവരുടെ അക്രമം നിമിത്തം നാം നശിപ്പിച്ചു കളഞ്ഞിട്ടുണ്ടെന്ന് പറഞ്ഞുകൊണ്ട് സൂ: യൂനുസിൽ അല്ലാഹു പറയുന്നു: ثُمَّ جَعَلْنَاكُمْ خَلَائِفَ فِي الْأَرْضِ مِن بَعْدِهِمْ (പിന്നീട് അവരുടെശേഷം ഭൂമിയിൽ നിങ്ങളെ നാം 'ഖലാഇഫാ'ക്കി (യൂനുസ്:14) അതേ സൂറത്തിൽ, നൂഹ് നബി (അ)യോടൊപ്പം ജലപ്രളയത്തിൽ നിന്ന് രക്ഷപെട്ടവരെക്കുറിച്ച് പറയുന്നു: وَجَعَلْنَاهُمْ خَلَائِفَ وَأَغْرَقْنَا الَّذِينَ كَذَّبُوا بِآيَاتِنَا (അവരെ നാം 'ഖലാഇഫാക്കി, നമ്മുടെ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കിയവരെ നാം മുക്കി നശിപ്പിക്കുകയും ചെയ്തു (യൂനുസ് 73). ഹൂദ് നബി (അ) തന്റെ ജനതയോടു പറഞ്ഞു: وَاذْكُرُوا إِذْ جَعَلَكُمْ خُلَفَاءَ مِن بَعْدِ قَوْمِ نُوحٍ (നൂഹിന്റെ ജനതക്കുശേഷം അവൻ നിങ്ങളെ 'ഖുലഫാഉ്' ആക്കിയത് നിങ്ങൾ ഓർക്കുവിൻ-അഅ്റാഫ് 69). ഇതുപോലെ വേറെയും കാണാം. ഇവിടെയൊക്കെ അധികാരത്തിലുള്ള പ്രാതിനിധ്യമല്ല ഉദ്ദേശ്യമെന്നും, മുമ്പുള്ളവരുടെ പിൻഗാമിത്വമാണ് ഉദ്ദേശ്യമെന്നും പറയേണ്ടതില്ലല്ലോ.

മനുഷ്യൻ സദാ അല്ലാഹുവിന്റെ ശിക്ഷാ നടപടിയെക്കുറിച്ച് ഭയപ്പെട്ടുകൊണ്ടിരിക്കുകയും, അതോടൊപ്പം അവന്റെ കാരുണ്യത്തിലും അനുഗ്രഹത്തിലും സൽപ്രതീക്ഷയോടുകൂടിയിരിക്കുകയും വേണമെന്ന് ഓർമിപ്പിച്ചുകൊണ്ടാണ് ഈ സൂറത്ത് അല്ലാഹു സമാപിക്കുന്നത്. കാരുണ്യത്തെയും, പാപമോചനത്തെയും സംബന്ധിച്ചു സന്തോഷവാർത്ത അറിയിക്കുന്നതോടൊപ്പം ശിക്ഷയെക്കുറിച്ച് ഭയവാർത്ത അറിയിക്കലും ക്വുർആന്റെ ഒരു പതിവാകുന്നു. സൂ: ഹിജ്ർ 49, 50 ൽ അല്ലാഹു പറയുന്നു: 'എന്റെ അടിയാന്മാർക്ക് വൃത്താന്തമറിയിക്കുക; ഞാൻ തന്നെയാണ് വളരെ പൊറുക്കുന്നവനും, കരുണാനിധിയുമെന്നും, എന്റെ ശിക്ഷ തന്നെയാണ് വേദനയേറിയ ശിക്ഷയെന്നും'.

നബി തിരുമേനി ﷺ അരുളിച്ചെയ്തിരിക്കുന്നു: 'അല്ലാഹുവിന്റെ പക്കലുള്ള ശിക്ഷയെന്താണെന്ന് സത്യവിശ്വാസി അറിയുമായിരുന്നെങ്കിൽ, (അവരിൽ) ഒരാളും അവന്റെ സ്വർഗത്തിൽ പ്രതീക്ഷവെക്കുമായിരുന്നില്ല. അല്ലാഹുവിന്റെ പക്കലുള്ള കാരുണ്യത്തെ പറ്റി അവിശ്വാസി അറിയുമായിരുന്നെങ്കിൽ, (അവരിൽ) ഒരാളും സ്വർഗത്തെക്കുറിച്ചു

നിരാശപ്പെടുമായിരുന്നില്ല. കാരുണ്യത്തെ അല്ലാഹു നൂറുഭാഗമാക്കി ഒരു ഭാഗമാണ് സൃഷ്ടികളിൽ വെച്ചിരിക്കുന്നത്. അത് മൂലമാണവർ പരസ്പരം കരുണ കാണിച്ചു വരുന്നത്. തൊണ്ണൂറ്റൊമ്പതും അവൻ (പരലോകത്തേക്കായി) സൂക്ഷിച്ചു വെച്ചിരിക്കയാണ്' (അ; തി).

നമ്മെയെല്ലാം അല്ലാഹു അവന്റെ കാരുണ്യത്തിന് പാത്രമാക്കുകയും, അവന്റെ ശിക്ഷയിൽ നിന്ന് രക്ഷ ലഭിക്കുകയും ചെയ്യുന്ന സൽഭാഗ്യരായ ജനങ്ങളിൽ ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ. ആമീൻ.

اللهم لك الحمد ولك الفضل والمنة

(كان الفراغ من تسويد تفسير هذه السورة العظيمة ضحى يوم الجمعة ١٧ محرم الحرام سنة ١٣٩٧ هجرية الموافق ٧/٧/٧٧

وكان الفراغ من تبييضه ليلة الاحد التاسع والعشرين من شوال سنة ١٣٩٧ هـ, الموافق ٣١/ ٩/ ٧٨ م)

سورة الأعراف

# 7. സൂറതുൽ അഅ്റാഫ്

**മക്കയിൽ അവതരിച്ചത് - വചനങ്ങൾ 206 - വിഭാഗം (റുകൂഉ്) 24**

**ഈ** സൂറത്തിലെ 46, 48 വചനങ്ങളിൽ 'അഅ്റാഫ്' എന്ന പേരിലുള്ള ഒരു സ്ഥാനത്തെക്കുറിച്ചു പ്രസ്താവിക്കുന്നുണ്ട്. അത് നിമിത്തമാണ് ഇതിന് 'സൂറത്തുൽ അഅ്റാഫ്' എന്നുപേർ വന്നത്. 'ഉന്നത സ്ഥലങ്ങൾ' എന്നാണ് പദാർത്ഥം.

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

**പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ**

الٓمٓصٓ ﴿١﴾

﴿1﴾ **'അലിഫ് - ലാം - മീം - സ്വാദ്'**

كِتَٰبٌ أُنزِلَ إِلَيْكَ فَلَا يَكُن فِى صَدْرِكَ حَرَجٌ مِّنْهُ لِتُنذِرَ بِهِۦ وَذِكْرَىٰ لِلْمُؤْمِنِينَ ﴿٢﴾

﴿2﴾ **(നബിയേ) നിനക്ക് അവതരിപ്പിക്കപ്പെട്ടിട്ടുള്ള ഒരു ഗ്രന്ഥമാണ് (ഇത്); അതിനാൽ, നിന്റെ നെഞ്ചിൽ [മനസ്സിൽ] അതിനെക്കുറിച്ചു ഒരു വിഷമവും ഉണ്ടായിരിക്കരുത്; നീ അത് മൂലം (ജനങ്ങളെ) താക്കീത് ചെയ്‌വാൻവേണ്ടിയും, സത്യവിശ്വാസികൾക്ക് ഉപദേശമായിട്ടും.**

---

﴾1﴿ المص അലിഫ്-ലാം-മീം-സ്വാദ് ﴾2﴿ كِتَابٌ ഒരു ഗ്രന്ഥമാകുന്നു أُنْزِلَ إِلَيْكَ അത് നിന്നിലേക്ക് (നിനക്ക്) അവതരിപ്പിക്കപ്പെട്ടു فَلَا يَكُنْ അതിനാൽ ഉണ്ടായിരിക്കരുത് فِي صَدْرِكَ നിന്റെ നെഞ്ചിൽ (മനസ്സിൽ) حَرَجٌ ഒരു വിഷമം, പ്രയാസം مِنْهُ അതുനിമിത്തം, അത് സംബന്ധിച്ച് لِتُنْذِرَ നീ താക്കീത് (മുന്നറിയിപ്പ്) നൽകുവാൻ വേണ്ടി بِهِ അതുമൂലം, അതുകൊണ്ട് وَذِكْرَى ഉപദേശം (സ്മരണ) ആയും لِلْمُؤْمِنِينَ വിശ്വസിക്കുന്നവർക്ക് (സത്യവിശ്വാസികൾക്ക്)

പ്രാരംഭ വചനത്തിലെ കേവലാക്ഷരങ്ങളെപറ്റി സൂറത്തുൽ ബക്വറഃയുടെ ആരംഭത്തിൽ വിവരിച്ചു കഴിഞ്ഞ കാര്യങ്ങൾ ഇവിടെയും ഓർക്കുക. ഈ വേദഗ്രന്ഥവും, അതിന്റെ സിദ്ധാന്തങ്ങളും പ്രബോധനം ചെയ്യുന്നതിൽ പല വിഷമങ്ങളും എതിർപ്പുകളും നേരിടേണ്ടി വന്നേക്കും. അവയെപ്പറ്റി മനസ്സ് ഞെരുങ്ങാതെ, ക്ഷമയും, സഹനവും കൈക്കൊണ്ടുകൊണ്ട് പ്രബോധനം തുടർന്നുകൊണ്ടിരിക്കുവാൻ അല്ലാഹു നബി ﷺ യോടു ഉപദേശിക്കുകയാണ്. فَاصْبِرْ كَمَا صَبَرَ أُولُو الْعَزْمِ مِنَ الرُّسُلِ (റസൂലുകളിലുള്ള ദൃഢ മനസ്കരായ ആളുകൾ ക്ഷമിച്ചതുപോലെ ക്ഷമിച്ചുകൊള്ളുക (46:35) എന്ന് പറഞ്ഞതുപോലെയുള്ള ഒരു ഉപദേശമാവാം ഇതും. അല്ലെങ്കിൽ, ധാരാളം ഉപദേശിക്കുകയും തെളിവുകൾ നൽകുകയും ചെയ്തിട്ടും നിഷേധത്തിൽ തന്നെ ജനങ്ങൾ ശഠിച്ചു നിൽക്കുന്നതിനെപറ്റി കുണ്ഠിതപ്പെടേണ്ടതില്ലെന്നും, ദിവ്യസന്ദേശങ്ങൾ എത്തിച്ചുകൊടുക്കൽ മാത്രമേ തനിക്ക് ബാധ്യതയുള്ളൂവെന്നും നബിﷺയെ സമാധാനിപ്പിക്കലുമാവാം ഉദ്ദേശ്യം. ജനങ്ങൾ സത്യം സ്വീകരിക്കാതെ നിഷേധത്തിൽ ശഠിച്ചു നിൽക്കുന്നതിനെപ്പറ്റി നബിﷺ വളരെ വ്യസനത്തിലും മനഃക്ലേശത്തിലുമായിരുന്നുവെന്നും, അത്രയൊന്നും മനോവേദന അനുഭവിക്കേണ്ട കാര്യമില്ലെന്നും അല്ലാഹു പലപ്പോഴും നബിﷺയെ ഉപദേശിക്കാറുള്ളതാകുന്നു (11:12; 27:70 മുതലായവ നോക്കുക). ഉദ്ദേശ്യം രണ്ടിൽ ഏതായിരുന്നാലും ശരി, വിശ്വസിക്കാത്തവർക്ക് ക്വുർആൻ മുഖേന താക്കീത് നൽകലും വിശ്വസിക്കുന്നവർക്ക് ഉപദേശം നൽകലുമാണ് നബി (സ്വ) ചെയ്യേണ്ടതെന്നുകൂടി ഉണർത്തിയിരിക്കുന്നു. ജനങ്ങളോടായി അല്ലാഹു പറയുന്നു:-

اتَّبِعُوا مَا أُنزِلَ إِلَيْكُم مِّن رَّبِّكُمْ وَلَا تَتَّبِعُوا مِن دُونِهِۦٓ أَوْلِيَآءَ ۗ

**﴿3﴾ നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് നിങ്ങൾക്ക് അവതരിപ്പിക്കപ്പെട്ടിട്ടുള്ളതിനെ നിങ്ങൾ പിൻപറ്റുവിൻ. അവനു പുറമെ നിങ്ങൾ (വേറെ) കാര്യകർത്താക്കളെ പിൻപറ്റുകയും ചെയ്യരുത്.**

قَلِيلًا مَّا تَذَكَّرُونَ ﴿٣﴾

**വളരെ കുറച്ചു (മാത്രം) നിങ്ങൾ ഓർമവെക്കുന്നു!**

وَكَم مِّن قَرْيَةٍ أَهْلَكْنَـٰهَا فَجَآءَهَا بَأْسُنَا بَيَـٰتًا أَوْ هُمْ قَآئِلُونَ ﴿٤﴾

**﴿4﴾ എത്ര രാജ്യങ്ങളെ (രാജ്യക്കാരെ)യാണ് നാം നശിപ്പിച്ചിരിക്കുന്നത്?! അങ്ങനെ, ഒരു നിശാക്രമണമായോ, അല്ലെങ്കിൽ അവർ (രാജ്യക്കാർ) മദ്ധ്യാഹ്ന വിശ്രമം കൊള്ളുന്നവരായിരിക്കെയോ നമ്മുടെ ശൗര്യം [ശിക്ഷ] അവർക്ക് [ആ രാജ്യക്കാർക്ക്] വന്നു.**

فَمَا كَانَ دَعْوَىٰهُمْ إِذْ جَآءَهُم بَأْسُنَآ إِلَّآ أَن قَالُوٓاْ إِنَّا كُنَّا ظَـٰلِمِينَ ﴿٥﴾

**﴾5﴿ എന്നിട്ട് നമ്മുടെ ശൗര്യം [ശിക്ഷ] അവർക്ക് വന്നപ്പോൾ, അവരുടെ (മുറ)വിളിയായിരുന്നില്ല, 'നിശ്ചയമായും, ഞങ്ങൾ അക്രമികളായിരുന്നു'വെന്ന് അവർ പറഞ്ഞതല്ലാതെ.**

---

﴾3﴿ اتَّبِعُوا നിങ്ങൾ പിൻപറ്റുവിൻ مَاأُنْزِلَ അവതരിപ്പിക്കപ്പെട്ടത് إِلَيْكُمْ നിങ്ങൾക്ക് مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിൽ നിന്ന് وَلَاتَتَّبِعُوا നിങ്ങൾ പിൻപറ്റുകയും അരുത് مِنْ دُونِهِ അവന്ന് പുറമെ, അവനെകൂടാതെ أَوْلِيَاءَ കാര്യകർത്താക്കളെ قَلِيلًا مَا ഏതോ (വളരെ) കുറച്ചു(മാത്രം) تَذَكَّرُونَ നിങ്ങൾ ഓർമവെക്കുന്നു ﴾4﴿ وَكَمْ എത്രയാണ്, എത്രയോ مِنْ قَرْيَةٍ രാജ്യത്തിൽ നിന്ന് أَهْلَكْنَاهَا നാം അവയെ നശിപ്പിച്ചിരിക്കുന്നു فَجَاءَهَا എന്നിട്ട് [അങ്ങനെ] അവർക്ക് ചെന്നു, വന്നു بَأْسُنَا നമ്മുടെ ശൗര്യം, ഊക്ക്, ശക്തി [ശിക്ഷ] بَيَاتًا രാത്രിയിലെ [നിശാ സമയത്തെ] ആക്രമണമായി أَوْهُمْ അല്ലെങ്കിൽ അവർ ആയിരിക്കെ قَائِلُونَ മദ്ധ്യാഹ്ന (ഉച്ച) വിശ്രമം കൊള്ളുന്നവർ ﴾5﴿ فَمَاكَانَ എന്നിട്ട് (അപ്പോൾ) ആയിരുന്നില്ല دَعْوَاهُمْ അവരുടെ വിളിച്ചുപറയൽ, വാദം إِذْجَاءَهُمْ അവർക്ക് വന്നപ്പോൾ بَأْسُنَا നമ്മുടെ ശൗര്യം [ശിക്ഷ] إِلاأَنْقَالُوا അവർ പഞ്ഞതല്ലാതെ, പറയുകയല്ലാതെ إِنَّاكُنَّا നിശ്ചയമായും നാം (ഞങ്ങൾ) ആയിരുന്നു ظَالِمِينَ അക്രമികൾ

---

മുമ്പ് എത്രയോ രാജ്യക്കാരെ അവരുടെ അക്രമം നിമിത്തം രാത്രിയിൽ പെട്ടെന്നോ, മദ്ധ്യാഹ്ന വിശ്രമവേളയിലോ -അഥവാ ഓർക്കാപ്പുറത്ത്- നാം പൊതുശിക്ഷ നൽകി നശിപ്പിക്കുകയുണ്ടായിട്ടുണ്ട്. ശിക്ഷ വരുമ്പോൾ അവരുടെ മുമ്പത്തെ ധിക്കാരമൊന്നും അവർ കാണിച്ചിരുന്നില്ല. ഞങ്ങൾ അക്രമം പ്രവർത്തിച്ചുവല്ലോ എന്ന് മുറവിളി കൂട്ടുകയും വിളിച്ചു പ്രാർത്ഥിക്കുകയുമാണവർ ചെയ്തത്. സൂക്ഷിച്ചുകൊള്ളണമെന്നു താൽപര്യം.

فَلَنَسْـَٔلَنَّ ٱلَّذِينَ أُرْسِلَ إِلَيْهِمْ وَلَنَسْـَٔلَنَّ ٱلْمُرْسَلِينَ ﴿٦﴾

**﴾6﴿ എന്നാൽ, യാതൊരു കൂട്ടരിലേക്ക് (റസൂലുകൾ) അയക്കപ്പെട്ടുവോ അവരോട് നിശ്ചയമായും നാം ചോദ്യം ചെയ്യുന്നതാണ്; (അയക്കപ്പെട്ട) 'മുർസലു'കളോടും നിശ്ചയമായും നാം ചോദ്യം ചെയ്യും.**

فَلَنَقُصَّنَّ عَلَيْهِم بِعِلْمٍ ۖ

**﴾7﴿ എന്നിട്ട് അറിഞ്ഞുകൊണ്ട് (തന്നെ) നിശ്ചയമായും, നാം അവർക്ക് കഥ വിവരിച്ചുകൊടുക്കുന്നതാണ്.**

وَمَا كُنَّا غَآئِبِينَ ﴿٧﴾

**(കാണാതെ) നാം മറഞ്ഞു പോയ വരായിരുന്നതുമില്ല.**

---

﴾6﴿ فَلَنَسْأَلَنَّ എന്നാൽ നിശ്ചയമായും നാം ചോദിക്കും الَّذِينَ യാതൊരുവരോട് أُرْسِلَ അയക്കപ്പെട്ടിരിക്കുന്നു إِلَيْهِمْ അവരിലേക്ക്, അവർക്ക് وَلَنَسْأَلَنَّ നിശ്ചയമായും നാം ചോദിക്കുകയും ചെയ്യും الْمُرْسَلِينَ അയക്കപ്പെട്ടവരോട്, മുർസലുകളോട് ﴾7﴿ فَلَنَقُصَّنَّ എന്നിട്ട് നാം നിശ്ചയമായും വിവരിച്ചുകൊടുക്കും, കഥ പറഞ്ഞുകൊടുക്കുകതന്നെ ചെയ്യും عَلَيْهِمْ അവർക്ക് بِعِلْمٍ അറിവോടെ, അറിഞ്ഞുകൊണ്ട് وَمَا كُنَّا നാം ആയിരുന്നതുമില്ല غَائِبِينَ മറഞ്ഞ(കാണാത്ത)വർ

---

ഏതെല്ലാം സമുദായങ്ങളിലേക്ക് ദിവ്യസന്ദേശങ്ങളുമായി റസൂലുകൾ നിയോഗിക്കപ്പെട്ടിട്ടുണ്ടോ ആ സമുദായങ്ങളെയെല്ലാം തന്നെ അല്ലാഹു ചോദ്യം ചെയ്യാതെ വിടുകയില്ല. മാത്രമല്ല, അവരിലേക്ക് അയക്കപ്പെട്ടിരുന്ന റസൂലുകളോടും അവൻ ചോദ്യം ചെയ്യും. ഇഹത്തിൽ അവർ കൈക്കൊണ്ടിരുന്ന നയങ്ങളും നിലപാടുകളും ഇന്നിന്ന പ്രകാരമായിരുന്നില്ലേ എന്ന് സവിശദം അവൻ അവരെ വിവരിച്ചുകേൾപ്പിക്കും. അവൻ എല്ലാം കണ്ടറിഞ്ഞുകൊണ്ടിരിക്കുകയായിരുന്നു. ഒന്നും അവൻ അറിയാതെയോ, കാണാതെയോ വിട്ടുപോയിട്ടില്ല എന്ന് സാരം. നിങ്ങൾക്ക് റസൂലുകൾ വന്നില്ലേ? നിങ്ങൾ അവരെ അനുസരിച്ചുവോ? എന്തുകൊണ്ട് സത്യം സ്വീകരിച്ചില്ല? എന്നൊക്കെ, ജിന്നുകളും മനുഷ്യരുമടക്കം എല്ലാവരോടും അല്ലാഹു ചോദ്യം ചെയ്യുന്നതാണ് (6:130; 28:65; 16:93 മുതലായവ നോക്കുക). എന്റെ സന്ദേശങ്ങൾ നിങ്ങൾ അവർക്ക് എത്തിച്ചും വിവരിച്ചും കൊടുത്തപ്പോൾ അവരിൽ നിന്ന് എന്തു പ്രതികരണമാണുണ്ടായത്? അവരെന്തുചെയ്തു? എന്നൊക്കെ റസൂലുകളോടും ചോദിക്കപ്പെടും (5:112). ചോദ്യം ചെയ്യൽ മാത്രമല്ല, ഓരോരുത്തരുടെയും കർമങ്ങൾ കൃത്യവും കണിശവുമായി പരിശോധിച്ചു വിലയിരുത്തുകയും ചെയ്യുമെന്നുകൂടി അല്ലാഹു അറിയിക്കുന്നു:-

وَٱلْوَزْنُ يَوْمَئِذٍ ٱلْحَقُّ ۚ فَمَن ثَقُلَتْ مَوَٰزِينُهُۥ فَأُو۟لَٰٓئِكَ هُمُ ٱلْمُفْلِحُونَ ﴿٨﴾

**﴾8﴿ അന്നത്തെ ദിവസം (കർമങ്ങൾ) തൂക്കൽ യഥാർത്ഥമായുള്ളതത്രെ. അപ്പോൾ, ആരുടെ (നന്മയുടെ) തൂക്കങ്ങൾ ഘനം തൂങ്ങിയോ അക്കൂട്ടർതന്നെയാണ് വിജയികൾ.**

---

﴾8﴿ وَالْوَزْنُ തൂക്കം, തൂക്കൽ يَوْمَئِذٍ ആ ദിവസം الْحَقُّ യഥാർത്ഥമാകുന്നു فَمَنْ അപ്പോൾ ആർ, യാതൊരുവൻ ثَقُلَتْ ഘനപ്പെട്ടു, ഭാരം തൂങ്ങി مَوَازِينُهُ അവന്റെ തൂക്കങ്ങൾ, തുലാസ്സുകൾ فَأُولَٰئِكَ എന്നാൽ അക്കൂട്ടർ هُمُ الْمُفْلِحُونَ അവരത്രെ വിജയികൾ

وَمَنْ خَفَّتْ مَوَٰزِينُهُۥ فَأُو۟لَـٰٓئِكَ ٱلَّذِينَ خَسِرُوٓا۟ أَنفُسَهُم بِمَا كَانُوا۟ بِـَٔايَـٰتِنَا يَظْلِمُونَ ﴿٩﴾

﴾9﴿ ആരുടെ തൂക്കങ്ങൾ ലഘുവായോ അക്കൂട്ടർതന്നെയാണ് തങ്ങളെത്തന്നെ നഷ്ടപ്പെടുത്തിയവർ; (അതെ) നമ്മുടെ ദൃഷ്ടാന്തങ്ങളോട് അവർ അക്രമം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതു നിമിത്തം.

---

﴾9﴿ وَمَنْ ആർ, ഏതൊരുവൻ خَفَّتْ ലഘുവായി مَوَازِينُهُ അവന്റെ തൂക്കങ്ങൾ فَأُولَٰئِكَ എന്നാൽ അക്കൂട്ടർ الَّذِينَ خَسِرُوا നഷ്ടപ്പെടുത്തിയവരാണ്, നഷ്ടപെട്ടവരാണ് أَنْفُسَهُمْ തങ്ങളുടെ സ്വന്തങ്ങളെ, തങ്ങളെത്തന്നെ بِمَا كَانُوا അവരായിരുന്നത് നിമിത്തം بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെക്കൊണ്ട്, ദൃഷ്ടാന്തങ്ങളോട് يَظْلِمُونَ അവർ അക്രമം പ്രവർത്തിക്കും

---

ക്വിയാമത്തു നാളിൽ എല്ലാവരുടെയും കർമങ്ങൾ തൂക്കിക്കണക്കാക്കപെടുമെന്നും, നന്മക്ക് മുൻതൂക്കമുള്ളവർ വിജയികളും, പിൻതൂക്കമുള്ളവർ നഷ്ടക്കാരുമായിരിക്കുമെന്നും ക്വുർആനിൽ ഒന്നിലധികം സ്ഥലത്ത് പ്രസ്താവിച്ചുകാണാം. ഒരു സ്ഥലത്ത് പറയുന്നു:

وَنَضَعُ الْمَوَازِينَ الْقِسْطَ لِيَوْمِ الْقِيَامَةِ فَلَا تُظْلَمُ نَفْسٌ شَيْئًا وَإِنْ كَانَ مِثْقَالَ حَبَّةٍ مِنْ خَرْدَلٍ أَتَيْنَا بِهَا

(സാരം: ക്വിയാമത്ത് നാളിൽ നീതിമുറയുള്ള തുലാസുകളെ നാം സ്ഥാപിക്കും. അതിനാൽ, ഒരാളോടും യാതൊരു അനീതിയും ചെയ്യപ്പെടുകയില്ല. ഒരു കടുകുമണിത്തൂക്കമായിരുന്നാലും നാമത് കൊണ്ട് വരുന്നതാണ് (സൂ: അൻബിയാഉ്:47).

എന്നാൽ കർമങ്ങളെ തൂക്കുന്ന ഈ തുലാസിനെയും, അതിന്റെ തൂക്കത്തെയും സംബന്ധിച്ച് -പരലോകത്തെ മറ്റെല്ലാ വസ്തുക്കളെയും പോലെത്തന്നെ- അത് എപ്രകാരത്തിലുള്ളതായിരിക്കുമെന്ന് നമുക്ക് തിട്ടപ്പെടുത്തുവാൻ സാധ്യമല്ല. ഭൗതിക പ്രകൃതിയിൽനിന്ന് തികച്ചും വ്യത്യസ്തമായ പ്രകൃതി ചട്ടങ്ങളാണ് പരലോകത്തിലുള്ളതെന്നും അല്ലാഹു സർവശക്തനും സർവ്വജ്ഞനുമാണെന്നും, അല്ലാഹുവും അവന്റെ റസൂലും പറയുന്നതെല്ലാം സത്യമായിരിക്കുമെന്നും വിശ്വാസമുള്ളവരെ സംബന്ധിച്ചിടത്തോളം അതിൽ വല്ല സംശയത്തിനോ, അത്ഭുതത്തിനോ അവകാശമില്ല. മനുഷ്യബുദ്ധിക്കോ, ഭൗതിക ശാസ്ത്രങ്ങൾക്കോ രൂപപ്പെടുത്തുവാൻ കഴിയാത്തതാണത്. പദാർത്ഥങ്ങളല്ലാതെ -കർമങ്ങൾ- എങ്ങിനെ തൂക്കിക്കണക്കാക്കുമെന്നു മനസ്സിൽ രൂപപ്പെടുത്തുവാൻ കഴിയായ്ക നിമിത്തം ചില ആളുകൾ ഇതിന് അവരുടെ വകയായ ചില വ്യാഖ്യാനങ്ങൾ നൽകി തൃപ്തി അടയുകയുണ്ടായിട്ടുണ്ട്. തുലാസ്സുകൊണ്ടുദ്ദേശ്യം അല്ലാഹുവിന്റെ നീതിയാണെന്നും, തൂക്കൽകൊണ്ടുദ്ദേശ്യം നീതിപാലിക്കലാണെന്നും ചിലർ പറയുമ്പോൾ, വേറെ ചിലർ പറയുന്നത് മലക്കുകളാൽ എഴുതി രേഖപ്പെടുത്തപെട്ട കർമരേഖകളായിരിക്കും തൂക്കപ്പെടുക എന്നാകുന്നു. മറ്റു ചിലർക്ക് അവരുടേതായ വേറെ ചില വ്യാഖ്യാനങ്ങളും പറയുവാനുണ്ട്.

ഇന്നത്തെ ശാസ്ത്രീയ നേട്ടങ്ങളും, അളവും, തൂക്കവും കണക്കാക്കുവാൻ നിലവിലുള്ള ശാസ്ത്രീയമായ പലതരം മാപിനി യന്ത്രങ്ങളും നോക്കുമ്പോൾ, അത്തരം

വ്യാഖ്യാനങ്ങൾക്കൊന്നും യാതൊരാവശ്യവുമില്ല. ചൂട്, തണുപ്പ്, കാറ്റിന്റെ ഗതിവിഗതികൾ, വൈദ്യുതി, യന്ത്രങ്ങളുടെ പ്രവർത്തന ശക്തി, ഇന്ധനത്തിന്റെ ഊർജ്ജം, ശബ്ദം ആദിയായ മുൻകാലത്ത് ഊഹിക്കുവാൻപോലും കഴിയാതിരുന്ന പലതിന്റെയും അളവ് കണക്കാക്കുവാൻ ഇന്ന് യന്ത്രങ്ങളുണ്ട്. ഇനിയും എന്തെല്ലാം കണ്ടുപിടിക്കപ്പെടുവാനിരിക്കുന്നുവെന്ന് ആർക്കറിയാം?! എന്നിരിക്കെ, ഇതെല്ലാം കണ്ടുപിടിക്കുന്ന മനുഷ്യരെയും, ആ കണ്ടുപിടുത്തങ്ങൾക്കുള്ള അവരുടെ കഴിവിനെയും സാഹചര്യങ്ങളെയും സൃഷ്ടിച്ച സർവ്വശക്തന് മനുഷ്യന്റെ നന്മതിന്മകളാകുന്ന കർമങ്ങളെ തൂക്കിക്കണക്കാക്കുവാനുണ്ടോ വല്ല പ്രയാസവും?! ആലോചിച്ചു നോക്കുക! അപ്പോൾ -മുൻഗാമികളായ മഹാന്മാർ ചെയ്തിരുന്നതുപോലെ- ക്വിയാമത്തുനാളിൽ നന്മതിന്മകളെ തൂക്കുന്ന ഒരു തുലാസ് യഥാർത്ഥത്തിൽ ഉണ്ടെന്നും, അതിനെപ്പറ്റി അല്ലാഹുവും അവന്റെ റസൂലും പറഞ്ഞുതന്നതെല്ലാം സത്യമാണെന്നും നമുക്ക് സുദൃഢമായി വിശ്വസിക്കാം. അതിന്റെ രൂപം, വലുപ്പം തുടങ്ങിയ വിശദവിവരങ്ങൾ നമ്മുടെ അറിവിനും അനുമാനത്തിനും അതീതമാകകൊണ്ട് അവയെപ്പറ്റി നമുക്ക് മൗനമവലംബിക്കുകയും ചെയ്യാം. والله الموفق

وَلَقَدْ مَكَّنَّـٰكُمْ فِى ٱلْأَرْضِ وَجَعَلْنَا لَكُمْ فِيهَا مَعَـٰيِشَ ۗ

﴿10﴾ **തീർച്ചയായും, നാം നിങ്ങൾക്ക് ഭൂമിയിൽ സൗകര്യപ്പെടുത്തിയിട്ടുണ്ട്; നിങ്ങൾക്ക് അതിൽ നാം (പല) ജീവിത മാർഗങ്ങളെ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു.**

قَلِيلًا مَّا تَشْكُرُونَ ﴿١٠﴾

**വളരെ കുറച്ച് (മാത്രം) നിങ്ങൾ നന്ദി ചെയ്യുന്നു!**

---

﴿10﴾ وَلَقَدْ مَكَّنَّاكُمْ തീർച്ചയായും നിങ്ങൾക്ക് നാം സൗകര്യപ്പെടുത്തിയിട്ടുണ്ട് فِي الأَرْضِ ഭൂമിയിൽ وَجَعَلْنَا നാം ആക്കുക (ഏർപ്പെടുത്തുക)യും ചെയ്തിരിക്കുന്നു لَكُمْ നിങ്ങൾക്ക് فِيهَا അതിൽ مَعَايِشَ ജീവിത മാർഗങ്ങളെ قَلِيلًا مَا എന്തോ (വളരെ) കുറച്ച് تَشْكُرُونَ നിങ്ങൾ നന്ദി കാണിക്കുന്നു

---

യഥേഷ്ടം വിഹരിക്കുവാനും, ഇഷ്ടപെട്ട ജീവിത മാർഗങ്ങൾ അന്വേഷിച്ചു കണ്ടെത്തുവാനുമുള്ള സൗകര്യങ്ങൾ അല്ലാഹു മനുഷ്യർക്ക് ഈ ഭൂമിയിൽ നൽകിയിട്ടുണ്ട്. എന്നിട്ടും അവർ വേണ്ടത്രയില്ലെങ്കിൽ കഴിവനുസരിച്ചെങ്കിലും നന്ദി കാണിക്കുന്നില്ലെന്നാണ് അല്ലാഹു പറയുന്നത്. അതെ, (അല്ലാഹുവിന്റെ അനുഗ്രഹം നിങ്ങൾ എണ്ണിയാൽ അത് നിങ്ങൾ കണക്കാക്കുകയില്ല. നിശ്ചയമായും, മനുഷ്യൻ അക്രമിയും നന്ദികെട്ടവനും തന്നെ وَإِنْ تَعُدُّوا نِعْمَةَ اللَّهِ لَا تُحْصُوهَا إِنَّ الإِنْسَانَ لَظَلُومٌ كَفَّارٌ (14:34). മനുഷ്യരുടെ പൊതുനിലയാണ് ഈ വാക്യത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്.

## വിഭാഗം - 2

وَلَقَدْ خَلَقْنَـٰكُمْ ثُمَّ صَوَّرْنَـٰكُمْ ثُمَّ قُلْنَا لِلْمَلَـٰٓئِكَةِ ٱسْجُدُوا۟ لِـَٔادَمَ فَسَجَدُوٓا۟ إِلَّآ إِبْلِيسَ لَمْ يَكُن مِّنَ ٱلسَّـٰجِدِينَ ﴿١١﴾

**﴾11﴿ തീർച്ചയായും, നാം നിങ്ങളെ സൃഷ്ടിക്കുകയുണ്ടായി; പിന്നീട് നിങ്ങളെ നാം രൂപപ്പെടുത്തി; പിന്നെ, മലക്കുകളോട് നാം പറഞ്ഞു: 'നിങ്ങൾ ആദമിന്നു 'സുജൂദ്' ചെയ്യുവിൻ'. എന്നിട്ട് അവർ 'സുജൂദ്' ചെയ്തു-ഇബ്‌ലീസ് ഒഴികെ. അവൻ 'സുജൂദ്' ചെയ്തവരുടെ കൂട്ടത്തിൽ ആയില്ല. [സുജൂദ് ചെയ്തില്ല].**

﴾11﴿ وَلَقَدْ തീർച്ചയായും ഉണ്ട് خَلَقْنَاكُمْ നിങ്ങളെ നാം സൃഷ്ടിച്ചു ثُمَّ صَوَّرْنَاكُمْ പിന്നെ നിങ്ങളെ നാം രൂപപ്പെടുത്തി ثُمَّ قُلْنَا പിന്നെ നാം പറഞ്ഞു لِلْمَلَائِكَةِ മലക്കുകളോട് اسْجُدُوا നിങ്ങൾ സുജൂദ് ചെയ്യുവിൻ لِآدَمَ ആദമിന് فَسَجَدُوا എന്നിട്ട് അവർ സുജൂദ് ചെയ്തു إِلَّا إِبْلِيسَ ഇബ്‌ലീസ് ഒഴികെ لَمْ يَكُنْ അവൻ ആയില്ല, ആയിരുന്നില്ല مِنَ السَّاجِدِينَ സുജൂദ് ചെയ്ത(ചെയ്യുന്ന)വരിൽ(പെട്ടവൻ)

---

മനുഷ്യവർഗത്തിന് ഭൂമിയിൽ അല്ലാഹു പല സൗകര്യങ്ങളും ഏർപ്പെടുത്തിക്കൊടുത്ത് അനുഗ്രഹിച്ചതിനെ ഓർമിപ്പിച്ചശേഷം, ഉത്ഭവം മുതൽക്കേ ആ വർഗത്തെ അവൻ ഉൽകൃഷ്ടമാക്കി വെച്ചിട്ടുണ്ടെന്നും, അതോടൊപ്പംതന്നെ, അവന്റെ ഉൽകൃഷ്ടതയിലുള്ള അസൂയ കാരണം അവന്നൊരു ആജീവനാന്ത ശത്രുകൂടി ഉണ്ടെന്നും അല്ലാഹു ഓർമിപ്പിക്കുന്നു.

മനുഷ്യ പിതാവായ ആദം നബി (അ)ക്ക് സുജൂദ് ചെയ്‌വാൻ മലക്കുകളോട് കൽപിച്ച സംഭവം അൽബക്വറഃ, ഹിജ്ർ, ഇസ്റാഉ്, അൽകഹ്ഫ്, ത്വാഹാ, സ്വാദ് എന്നീ സൂറത്തുകളിലും ഉദ്ധരിക്കപെട്ടിട്ടുണ്ട്. താരതമ്യേന സ്വാദിലും, ഹിജ്റിലും കൂടുതൽ വിശദീകരണം കാണാമെങ്കിലും അധിക വിശദീകരണം ഈ സൂറത്തിലാണുള്ളത്. ആദ്യം നിങ്ങളെ -അഥവാ മനുഷ്യരെ- സൃഷ്ടിക്കുകയും രൂപപ്പെടുത്തുകയും ചെയ്തുവെന്ന് പ്രസ്താവിച്ച ശേഷമാണ് 'പിന്നെ നാം മലക്കുകളോട് പറഞ്ഞു (ثُمَّ قُلْنَا لِلْمَلَائِكَةِ) എന്ന് പറഞ്ഞുകൊണ്ടാണ് ആ സംഭവം അല്ലാഹു ഇവിടെ വിവരിക്കുന്നത്. അതുകൊണ്ട് മനുഷ്യരെ സൃഷ്ടിച്ച ശേഷമാണ് ആദം നബി(അ)ക്ക് സുജൂദ് ചെയ്‌വാനുള്ള കൽപനയുണ്ടായതെന്നു ധരിക്കേണ്ടതില്ല. മനുഷ്യവർഗത്തിന്റെ ആദ്യപിതാവായ ആദം നബി (അ)യെ സൃഷ്ടിച്ചു രൂപപ്പെടുത്തിയ ഉടനെ -മറ്റു മനുഷ്യരൊന്നും സൃഷ്ടിക്കപ്പെടുന്നതിന് മുമ്പായി-ത്തന്നെ നടന്നതാണ് ആ സംഭവമെന്ന് മറ്റു സൂറത്തുകളിൽ നിന്ന് സ്പഷ്ടമാണ്. പൂർവ്വപിതാക്കളിൽ കഴിഞ്ഞുപോയ സംഭവങ്ങളെക്കുറിച്ചു നിലവിലുള്ള ജനങ്ങളോട് പറയുമ്പോൾ, അവരെ അഭിമുഖീകരിച്ചു കൊണ്ട്, അവരിൽ കഴിഞ്ഞതാണെന്നു പ്രത്യക്ഷത്തിൽ തോന്നിയേക്കാവുന്ന രൂപത്തിലുള്ള ശൈലി ഉപയോഗിച്ചുകൊണ്ട് വിവരിക്കുക ഭാഷാ സാഹിത്യങ്ങളിലെ പതിവാകുന്നു. ഈ പതിവ് ക്വുർആനിലും കാണാം. ഉദാഹരണമായി: ക്വുർആൻ അവതരിക്കുന്ന കാലത്തുള്ള

ഇസ്റാഈല്യരെ അഭിമുഖീകരിച്ചുകൊണ്ട് رَفَعْنَا فَوْقَكُمُ الطُّورَ (നിങ്ങളുടെ മീതെ നാം പർവ്വതത്തെ ഉയർത്തി എന്നും) نَجَّيْنَاكُم مِّنْ آلِ فِرْعَوْنَ (നിങ്ങളെ ഫിർഔന്റെ കൂട്ടരിൽ നിന്നു നാം രക്ഷപ്പെടുത്തി) എന്നും മറ്റും ക്വുർആനിൽ സാധാരണ കാണാറുള്ളതാണ്. വാസ്തവത്തിൽ പർവ്വതം ഉയർത്തലും, ഫിർഔനിൽ നിന്നുള്ള രക്ഷപ്പെടുത്തലും വളരെ കാലം മുമ്പ് അവരുടെ പൂർവ്വികന്മാരിൽ കഴിഞ്ഞുപോയ സംഭവങ്ങളാണല്ലോ.

ഈ സുജൂദ് കൊണ്ടുള്ള വിവക്ഷ, അതിന്റെ താൽപര്യം, ആദിയായ വിഷയങ്ങളെപറ്റി അൽബക്വറഃ 34ന്റെയും സ്വാദ് 71-74ന്റെയും വ്യാഖ്യാനത്തിലും മറ്റുമായി ഒന്നിലധികം തവണ വിവരിച്ചിരിക്കകൊണ്ട് ഇവിടെ അതാവർത്തിക്കുന്നില്ല. ഒരു സംഗതി ഇവിടെ പ്രത്യേകം ഓർമിപ്പിക്കുന്നു: ആദം നബി (അ)ക്ക് മലക്കുകൾ സുജൂദ് ചെയ്തത്, ഇബ്ലീസ് അതിന് വിസമ്മതിച്ചത്, അവൻ അതിനെത്തുടർന്ന് മനുഷ്യവർഗത്തിന്റെ ശത്രുവായിത്തീർന്നത്, അവന്റെ ദുർമന്ത്രം കാരണം ആദം (അ) സ്വർഗത്തിൽ നിന്നും ബഹിഷ്കൃതനായി ഭൂവാസം തുടങ്ങിയത് എന്നിവയൊക്കെ യഥാർത്ഥത്തിൽ സംഭവിച്ചിട്ടുള്ളതാണെന്ന് അവയെ സംബന്ധിച്ച ക്വുർആന്റെ പ്രസ്താവനകളിൽ നിന്ന് പൊതുവെയും, ഈ സൂറത്തിലെ തുടർന്നുള്ള പ്രസ്താവനകളിൽ നിന്ന് വിശേഷിച്ചും ആർക്കും നിസ്സംശയം മനസ്സിലാകുന്നതാണ്. പക്ഷേ, ഹൃദയത്തിൽ ചില വക്ര താൽപര്യങ്ങൾ ഒളിച്ചുവെക്കുകയും അതനുസരിച്ചു ചില മുൻവിധികൾക്കൊപ്പിച്ചു ക്വുർആനെ വ്യാഖ്യാനിക്കുവാൻ ധാർഷ്ട്യം കാണിക്കുകയും ചെയ്യുന്ന ചിലർ, അതൊക്കെ ഉപമാലങ്കാര രൂപത്തിലുള്ള ചില സങ്കൽപ കഥകളാണെന്ന് വരുത്തിത്തീർക്കുവാൻ ശ്രമിച്ചു കാണാം. അതിനെപറ്റി സൂറത്തുൽ ബക്വറഃ 39-ാം ആയത്തിന് ശേഷം കൊടുത്തിട്ടുള്ള വ്യാഖ്യാനക്കുറിപ്പിൽ ഒരു നിരൂപണം മുമ്പ് നൽകിയിട്ടുണ്ട്.

قَالَ مَا مَنَعَكَ أَلَّا تَسْجُدَ إِذْ أَمَرْتُكَ ۖ

**﴾12﴿ അവൻ [അല്ലാഹു] പറഞ്ഞു: 'നിന്നോട് ഞാൻ കൽപിച്ചപ്പോൾ നീ 'സുജൂദ്' ചെയ്യാതിരിക്കുവാൻ (തക്ക വണ്ണം) നിന്നെ തടസ്സപെടുത്തിയതെന്താണ്?'**

قَالَ أَنَا خَيْرٌ مِّنْهُ خَلَقْتَنِي مِن نَّارٍ وَخَلَقْتَهُ مِن طِينٍ ﴿١٢﴾

**അവൻ പറഞ്ഞു: 'ഞാൻ അവനെ [ആദമിനെ]ക്കാൾ ഉത്തമനാകുന്നു; എന്നെ നീ അഗ്നിയിൽ നിന്നുസൃഷ്ടിച്ചിരിക്കുന്നു; അവനെ നീ കളിമണ്ണിൽ നിന്നും സൃഷ്ടിച്ചിരിക്കുന്നു [ഇതാണ് തടസ്സം].**

---

﴾12﴿ قَالَ അവൻ പറഞ്ഞു مَا مَنَعَكَ നിന്നെ തടസ്സപ്പെടുത്തിയതെന്ത്, എന്താണ് നിന്നെ മുടക്കിയത് أَلَا تَسْجُدَ നീ സുജൂദ് ചെയ്യാതിരിക്കുവാൻ إِذْ أَمَرْتُكَ നിന്നോട് ഞാൻ കൽപിച്ചപ്പോൾ, കല്പിച്ച സ്ഥിതിക്ക് قَالَ അവൻ പറഞ്ഞു أَنَا خَيْرٌ ഞാൻ ഉത്തമനാകുന്നു مِنْهُ

وَخَلَقْتَهُۥ അവനെക്കാൾ خَلَقْتَنِي എന്നെ നീ സൃഷ്ടിച്ചിരിക്കുന്നു مِن نَّارٍ അഗ്നിയിൽ നിന്ന് അവനെ നീ സൃഷ്ടിച്ചിരിക്കുന്നു مِن طِينٍ കളിമണ്ണിൽ നിന്ന്

ഇബ്‌ലീസ് ജിന്ന് വർഗത്തിൽ പെട്ടവനാണ് (18:50). എന്നാലും ആ കൽപന അവനും ബാധകമായിരുന്നു. അവന്റെ അസൂയയും, അഹന്തയും, ധിക്കാരവും അവനെ സുജൂദ് ചെയ്‌വാൻ അനുവദിച്ചില്ല. അവൻ പറഞ്ഞ ന്യായം -തന്നെ തീയിൽ നിന്നും ആദമിനെ മണ്ണിൽ നിന്നും സൃഷ്ടിച്ചതായിരിക്കെ, താൻ ആദമിനെക്കാൾ ഉത്തമനാണെന്നും, അതുകൊണ്ട് താൻ ആദമിന് സുജൂദ് ചെയ്യേണ്ടതില്ലെന്നുമുള്ള വാദം- ശരിയായിരുന്നുവെന്ന് വന്നാൽ തന്നെയും അല്ലാഹുവിന്റെ കൽപന അവൻ അനുസരിക്കേണ്ടതായിരുന്നു. ഏത് മൂലവസ്തുവിൽ നിന്നാണ് സൃഷ്ടിക്കപ്പെട്ടത് എന്നുള്ളതിനെക്കാൾ വസ്തുക്കളുടെ ഗുണവും സവിശേഷതയുമാണ് പരിഗണിക്കപ്പെടേണ്ടതെന്ന് അവൻ ആലോചിച്ചില്ല. അവൻ പറഞ്ഞ ന്യായമനുസരിച്ച് സുജൂദ് ചെയ്യാതിരിക്കുവാൻ അവനെക്കാൾ അർഹത മലക്കുകൾക്കായിരുന്നുവെന്നും അവൻ ആലോചിച്ചില്ല. അവർ പ്രകാശത്താൽ സൃഷ്ടിക്കപെട്ടവരാണല്ലോ.

മനുഷ്യവർഗം മണ്ണിനാലും, ജിന്നു വർഗം തീയിനാലുമാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്ന് ഖുർആനിൽ നിന്ന് വ്യക്തമാണ്. മലക്കുകൾ പ്രകാശത്തിൽ നിന്നാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്ന് ആഇശാ (റ)യിൽ നിന്ന് ഇമാം മുസ്‌ലിം (റ) ഉദ്ധരിച്ച ഒരു ഹദീഥിൽ നബിﷺയും വ്യക്തമാക്കിയിരിക്കുന്നു.

قَالَ فَٱهْبِطْ مِنْهَا فَمَا يَكُونُ لَكَ أَن تَتَكَبَّرَ فِيهَا فَٱخْرُجْ إِنَّكَ مِنَ ٱلصَّـٰغِرِينَ ﴿١٣﴾

**﴾13﴿ അവൻ [അല്ലാഹു] പറഞ്ഞു: 'എന്നാൽ ഇതിൽ നിന്ന് നീ ഇറങ്ങിപ്പോകുക! കാരണം, ഇതിൽവെച്ച് അഹംഭാവം നടിക്കുവാൻ നിനക്ക് പാടില്ല. ആകയാൽ, നീ പുറത്തു പോകുക! നിശ്ചയമായും, നീ നിസ്സാരന്മാരിൽ പെട്ടവനാകുന്നു'.**

قَالَ أَنظِرْنِىٓ إِلَىٰ يَوْمِ يُبْعَثُونَ ﴿١٤﴾

**﴾14﴿ അവൻ പറഞ്ഞു: 'അവർ [മനുഷ്യർ] എഴുന്നേൽപിക്കപ്പെടുന്ന [പുനഃരുത്ഥാന] ദിവസം വരെ എനിക്ക് നീ (അവധി തന്നു) ഒഴിവു നൽകേണമേ!**

قَالَ إِنَّكَ مِنَ ٱلْمُنظَرِينَ ﴿١٥﴾

**﴾15﴿ അവൻ [അല്ലാഹു] പറഞ്ഞു: 'നിശ്ചയമായും, നീ ഒഴിവ് നൽകപ്പെട്ടവരിൽ പെട്ടവനാണ്'.**

﴾13﴿ قَالَ അവൻ പറഞ്ഞു فَٱهْبِطْ എന്നാൽ നീ ഇറങ്ങിപ്പോകുക مِنْهَا ഇതിൽ (ഇവിടത്തിൽ) നിന്ന് فَمَا يَكُونُ എന്നാൽ (കാരണം) ആകുകയില്ല (പാടില്ല) لَكَ നിനക്ക് أَن تَتَكَبَّرَ നീ അഹംഭാവം നടിക്കൽ فِيهَا ഇതിൽ, ഇവിടത്തിൽ فَٱخْرُجْ അതിനാൽ നീ

പുറത്തു പോകുക إِنَّكَ നിശ്ചയമായും നീ مِنَ الصَّاغِرِينَ ചെറിയവരി (നിസ്സാരന്മാരി)ൽ പെട്ടവനാണ് ﴾14﴿ قَالَ അവൻ പറഞ്ഞു أَنظِرْنِي എന്നെ നീ കാത്തുവെച്ചു (ഒഴിവാക്കി) തരേണമേ, അവധി നൽകേണമേ إِلَىٰ يَوْمِ ദിവസംവരെ يُبْعَثُونَ അവർ എഴുന്നേൽപി ക്കപ്പെടുന്ന ﴾15﴿ قَالَ അവൻ പറഞ്ഞു إِنَّكَ നിശ്ചയമായും നീ مِنَ الْمُنظَرِينَ കാത്തു വെക്ക (ഒഴിവാക്ക)പ്പെട്ടവരിൽപെട്ട(വനാണ്)

---

ഇബ്‌ലീസിന്റെ അഹന്ത നിമിത്തം അവനോട് സ്വർഗത്തിൽ നിന്ന് പുറത്തുപോകുവാൻ അല്ലാഹു കൽപിച്ചു. ഇപ്പോഴെങ്കിലും അവനു ഖേദം തോന്നുകയുണ്ടായില്ല. മനുഷ്യരുടെ ജീവിതം അവസാനിച്ചു ഖിയാമത്തുനാളിൽ അവർ രണ്ടാമത് ജീവിപ്പിക്കപ്പെടുന്നതുവരെ തനിക്ക് ആയുഷ്ക്കാലം നീട്ടിത്തരണമെന്ന് അപേക്ഷിക്കുകയാണ് ചെയ്തത്. ഇതിന്റെ ആവശ്യം സ്പഷ്ടമാണ്; മനുഷ്യവർഗം നിലനിൽക്കുന്ന കാലത്തോളം അവരെ വഞ്ചിക്കുവാനും, വഴിപിഴപ്പിക്കുവാനും തനിക്ക് അവസരം ഉണ്ടാവണം. അതോടുകൂടി, രണ്ടാമത്തെ ജീവിതത്തിനുശേഷം പിന്നീട് ആർക്കും മരണമില്ലാത്ത സ്ഥിതിക്ക് മരണത്തിൽ നിന്ന് തനിക്ക് രക്ഷ പ്രാപിക്കുകയും ചെയ്യാമെന്ന് അവൻ കരുതിയിരിക്കാം فَاهْبِطْ مِنْهَا (ഇതിൽ നിന്നു ഇറങ്ങിപ്പോകുക) എന്നു പറഞ്ഞതിന്റെ ഉദ്ദേശ്യം സ്വർഗത്തിൽ നിന്ന് എന്നോ, ആകാശത്തിൽ നിന്ന് എന്നോ, മലക്കുകളുടെ കൂട്ടത്തിൽ നിന്ന് എന്നോ ആയിരിക്കാവുന്നതാകുന്നു. الله اعلم

ഒഴിവ് കൊടുക്കുവാനുള്ള ഇബ്‌ലീസിന്റെ അപേക്ഷ അല്ലാഹു സ്വീകരിച്ചു. ഏത് കാലം വരെയാണ് ഒഴിവ് കൊടുത്തതെന്ന് ഇവിടെ അല്ലാഹു വ്യക്തമാക്കിയിട്ടില്ല. എന്നാൽ, സൂ: ഹിജ്റിലും, സൂ: സ്വാദിലും فَإِنَّكَ مِنَ الْمُنظَرِينَ إِلَىٰ يَوْمِ الْوَقْتِ الْمَعْلُومِ (അറിയപ്പെട്ട സമയത്തിന്റെ ദിവസംവരെ നീ ഒഴിവ് നൽകപ്പെട്ടവനാകുന്നു) എന്നാണ് പറഞ്ഞിരിക്കുന്നത്. ഒന്നാമത്തെ കാഹളമൂത്തിനെത്തുടർന്ന് സൃഷ്ടികളെല്ലാം നാശമടയുന്ന ദിവസം വരെ എന്നുദ്ദേശ്യം. അവൻ ചോദിച്ചതാകട്ടെ, -പല ക്വുർആൻ വ്യാഖ്യാതാക്കളും പറയുന്നതുപോലെ- രണ്ടാമത്തെ കാഹളം ഊത്തിനെത്തുടർന്നുണ്ടാകുന്ന പുനഃരുത്ഥാന ദിവസംവരെ എന്നായിരുന്നു. അവന്റെ മുഴുവൻ അപേക്ഷയും സ്വീകരിക്കപ്പെട്ടില്ലെങ്കിലും ഒന്നാമത്തെ ആവശ്യം -മനുഷ്യനുള്ള കാലംവരെ അവനെ വഞ്ചിക്കുവാനുള്ള അവസരം- അവനു സാധിച്ചുകിട്ടി. അല്ലാഹു കണ്ടുവെച്ച അതിമഹത്തായ ഒരു യുക്തി രഹസ്യമത്രെ അത്. മനുഷ്യനെ സംബന്ധിച്ചിടത്തോളം, അവന്റെ വിജയത്തിനും പുരോഗതിക്കും അനുകൂലമായ സാഹചര്യങ്ങൾ മാത്രമാണ് നിലവിലുള്ളതെങ്കിൽ, മനുഷ്യജീവിതം കേവലം യാന്ത്രികമായിരിക്കും. നേരെമറിച്ച് കനത്ത പ്രതികൂല ശക്തി ഉണ്ടായിരിക്കുകയും, അതിനോട് മല്ലിട്ടുകൊണ്ട് മുന്നേറുകയും ചെയ്യുമ്പോഴായിരിക്കും അത് മനുഷ്യന്റെ യഥാർത്ഥ പുരോഗതിയും സാക്ഷാൽ വിജയവുമായിത്തീരുന്നത്. അല്ലാഹു ഇബ്‌ലീസിന് ആയുഷ്ക്കാലം നീട്ടിക്കൊടുത്തപ്പോൾ അവൻ പറഞ്ഞത് നോക്കുക:

قَالَ فَبِمَآ أَغْوَيْتَنِى

**﴾16﴿ അവൻ [ഇബ്‌ലീസ്] പറഞ്ഞു: 'എന്നാൽ, നീ എന്നെ വഴിപിഴവിലാക്കിയിരിക്കകൊണ്ട്,**

لَأَقْعُدَنَّ لَهُمْ صِرَٰطَكَ ٱلْمُسْتَقِيمَ ﴿١٦﴾

തീർച്ചയായും, നിന്റെ ചൊവ്വായ പാതയിൽ അവർക്കായി ഞാൻ (കാത്ത്) ഇരിക്കുക തന്നെ ചെയ്യും.

ثُمَّ لَـَٔاتِيَنَّهُم مِّنۢ بَيْنِ أَيْدِيهِمْ وَمِنْ خَلْفِهِمْ وَعَنْ أَيْمَـٰنِهِمْ وَعَن شَمَآئِلِهِمْ ۖ وَلَا تَجِدُ أَكْثَرَهُمْ شَـٰكِرِينَ ﴿١٧﴾

﴾17﴿ പിന്നെ, അവരുടെ മുമ്പിലൂടെയും, അവരുടെ പിമ്പിലൂടെയും, അവരുടെ വലഭാഗത്തുനിന്നും അവരുടെ ഇടഭാഗത്തുനിന്നും ഞാൻ അവരുടെ അടുക്കൽ ചെല്ലുക തന്നെ ചെയ്യും; അവരിൽ അധികമാളെയും നന്ദി കാണിക്കുന്നവരായി നീ കണ്ടെത്തുന്നതുമല്ല.

---

﴾16﴿ قَالَ അവൻ പറഞ്ഞു فَبِمَآ أَغْوَيْتَنِي എന്നാൽ നീ എന്നെ വഴിപിഴവിലാക്കിയ (വഴി തെറ്റിയവനാക്കിയ)തുകൊണ്ട് لَأَقْعُدَنَّ തീർച്ചയായും ഞാൻ ഇരിക്കുക തന്നെ ചെയ്യും لَهُمْ അവർക്കുവേണ്ടി, അവർക്കായി صِرَٰطَكَ നിന്റെ പാതയിൽ الْمُسْتَقِيمَ ചൊവ്വായ ﴾17﴿ ثُمَّ പിന്നെ لَآتِيَنَّهُمْ ഞാൻ അവരുടെ അടുക്കൽ ചെല്ലുക തന്നെ ചെയ്യും مِنۢ بَيْنِ أَيْدِيهِمْ അവരുടെ കൈകൾക്കിടയിലൂടെ (മുമ്പിലൂടെ) وَمِنْ خَلْفِهِمْ അവരുടെ പിമ്പിലൂടെയും وَعَنْ أَيْمَانِهِمْ അവരുടെ വലതുകളിലായും, വലവശത്തും وَعَن شَمَائِلِهِمْ അവരുടെ ഇടതുകളിലായും, ഇടവശത്തും وَلَا تَجِدُ നീ കണ്ടെത്തുകയുമില്ല (കാണുകയുമില്ല) أَكْثَرَهُمْ അവരിൽ അധികമാളുകളെ شَاكِرِينَ നന്ദി കാണിക്കുന്നവരായിട്ട്

---

ഈ മനുഷ്യവർഗത്തിന്റെ കാരണം കൊണ്ടാണല്ലോ എന്നെ നീ വഴി തെറ്റിയവനാക്കി നിശ്ചയിച്ചത്. അതിനാൽ, നിന്റെ നേരായ മാർഗത്തിൽ ചരിക്കുവാൻ അവരെ അനുവദിക്കാതെ, അവരെ വഴിപിഴപ്പിക്കുവാൻ ഞാൻ തക്കം പാർത്തുകൊണ്ടേയിരിക്കും. നാനാ പ്രകാരേണയും, വിവിധ മാർഗങ്ങൾ ഉപയോഗിച്ചും അവരെ ഞാൻ വഞ്ചിച്ചുകൊണ്ടിരിക്കും. അങ്ങനെ, ഭൂരിഭാഗം മനുഷ്യരെയും നിന്നോട് നന്ദിയും കൂറുമില്ലാത്തവരായിട്ടേ കാണുകയുള്ളൂ എന്നൊക്കെയാണ് ആ ശപിക്കപ്പെട്ടവൻ പറയുന്നത്. അല്ലാഹുവിനോടുള്ള നന്ദികേടിൽ നിന്നാണല്ലോ എല്ലാ അവിശ്വാസവും ദുർമാർഗവും ഉടലെടുക്കുന്നത്.

മുമ്പിലൂടെയും, പിമ്പിലൂടെയും, വലത്തും ഇടത്തും ഭാഗങ്ങളിലൂടെയും ചെല്ലുമെന്നു പറഞ്ഞതിന്റെ താൽപര്യം, അവരെ വഞ്ചിക്കുവാൻ സാധ്യമാകുന്ന എല്ലാ മാർഗങ്ങളിലൂടെയും അവരെ ഞാൻ സമീപിക്കും എന്നത്രെ. വ്യാമോഹം ജനിപ്പിക്കുക, വാഗ്ദാനങ്ങളും ഭീഷണികളും നൽകുക, ചീത്ത കാര്യങ്ങളെ ഭംഗിയാക്കിത്തോന്നിക്കുക, നല്ലതിനെ ചീത്തയായി ചിത്രീകരിച്ചുകൊടുക്കുക, ഭൗതിക സുഖസൗകര്യങ്ങളിൽ അമിതമായ താൽപര്യമുളവാക്കുക ആദിയായ പലതുമാണ് അതിനവൻ ഉപയോഗപ്പെടുത്തുന്ന മാർഗങ്ങൾ (നിസാഉ് 118-120; ഹിജ്ർ 39 മുതലായവ നോക്കുക). ഇബ്‌ലീസിന്റെ

ഈ വീരവാദത്തെ അല്ലാഹു നിഷേധിക്കുകയോ ഖണ്ഡിക്കുകയോ ചെയ്തില്ല. പക്ഷേ, എന്റെ നിഷ്കളങ്കരായ അടിയാന്മാരെ വഴിപിഴപ്പിക്കുവാൻ നിനക്ക് സാധിക്കുകയില്ലെന്നും, നിന്നെ പിൻപറ്റുന്ന ദുർമാർഗികളെ മാത്രമേ നിനക്ക് പിഴപ്പിക്കുവാൻ കഴിയുകയുള്ളൂവെന്നും തീർത്തു പറയുകയാണ് അല്ലാഹു ചെയ്തത് (ഹിജ്ർ 42).

قَالَ ٱخْرُجْ مِنْهَا مَذْءُومًا مَّدْحُورًا ۖ

《18》 **അവൻ [അല്ലാഹു] പറഞ്ഞു: 'അപമാനിക്കപ്പെട്ടവനും, ആട്ടപ്പെട്ടവനുമായിക്കൊണ്ട് ഇവിടത്തിൽ നിന്നു നീ പുറത്തുപോകുക!**

لَّمَن تَبِعَكَ مِنْهُمْ لَأَمْلَأَنَّ جَهَنَّمَ مِنكُمْ أَجْمَعِينَ ﴿١٨﴾

**തീർച്ചയായും, അവരിൽ [മനുഷ്യരിൽ] നിന്നു നിന്നെ ആർ പിൻപറ്റിയോ നിങ്ങളെ [നിന്നെയും അവരെയും] എല്ലാവരെയും കൊണ്ട് ഞാൻ 'ജഹന്നം' [നരകം] നിറക്കുക തന്നെ ചെയ്യും'.**

وَيَـٰٓـَٔادَمُ ٱسْكُنْ أَنتَ وَزَوْجُكَ ٱلْجَنَّةَ فَكُلَا مِنْ حَيْثُ شِئْتُمَا وَلَا تَقْرَبَا هَـٰذِهِ ٱلشَّجَرَةَ فَتَكُونَا مِنَ ٱلظَّـٰلِمِينَ ﴿١٩﴾

《19》 **'ആദമേ നീയും, നിന്റെ ഇണ [ഭാര്യ]യും സ്വർഗത്തിൽ താമസിച്ചുകൊള്ളുവിൻ; എന്നിട്ട്, നിങ്ങൾ രണ്ടുപേരും നിങ്ങൾ ഉദ്ദേശിക്കുന്നേടത്തുനിന്നു തിന്നുകൊള്ളുക; ഈ (ഒരു) വൃക്ഷത്തെ നിങ്ങൾ സമീപിക്കുകയും ചെയ്യരുത്; എന്നാൽ, നിങ്ങൾ രണ്ടുപേരും അക്രമികളിൽപെട്ടവരായിത്തീരും'.**

---

《18》 قَالَ അവൻ പറഞ്ഞു اخْرُجْ നീ പുറത്തുപോകുക مِنْهَا ഇതിൽ (ഇവിടത്തിൽ) നിന്ന് مَذْءُومًا അപമാനിക്കപ്പെട്ടവനായി, ആക്ഷേപിക്കപ്പെട്ടവനായിട്ട് مَدْحُورًا ആട്ടപ്പെട്ടവനായി لَمَنْ തീർച്ചയായും ആർ تَبِعَكَ നിന്നെ തുടർന്നു, പിൻപറ്റി مِنْهُمْ അവരിൽ നിന്ന് لَأَمْلَأَنَّ നിശ്ചയമായും നാം നിറക്കുക തന്നെ ചെയ്യും جَهَنَّمَ ജഹന്നമിനെ, നരകത്തെ مِنكُمْ നിങ്ങളാൽ (നിങ്ങളെക്കൊണ്ട്) أَجْمَعِينَ എല്ലാവരെയും 《19》 وَيَا آدَمُ ആദമേ اسْكُنْ നീ താമസിക്കുക, പാർക്കുക أَنْتَ നീ(യും) وَزَوْجُكَ നിന്റെ ഇണ(ഭാര്യ)യും الْجَنَّةَ സ്വർഗത്തിൽ فَكُلَا എന്നിട്ട് നിങ്ങൾ രണ്ടുപേരും തിന്നുകൊള്ളുക مِنْ حَيْثُ ഇടത്തിൽനിന്നു, വിധേന شِئْتُمَا നിങ്ങൾ ഉദ്ദേശിച്ച وَلَا تَقْرَبَا നിങ്ങൾ രണ്ടുപേരും സമീപിക്കയും ചെയ്യരുത് هَٰذِهِ الشَّجَرَةَ ഈ വൃക്ഷത്തെ فَتَكُونَا എന്നാൽ നിങ്ങൾ ആയിത്തീരും مِنَ الظَّالِمِينَ അക്രമികളിൽപെട്ട(വർ)

ഇബ്‌ലീസിനെ അല്ലാഹു സ്വർഗത്തിൽ നിന്ന് പുറത്താക്കി. ആദം നബി (അ)യോടും, ഭാര്യ ഹവ്വാഉ് (അ)നോടും സ്വർഗത്തിൽ യഥേഷ്ടം ഭക്ഷിച്ചും സുഖിച്ചും താമസിച്ചു കൊള്ളുവാൻ കൽപിക്കുകയും ചെയ്തു. ഈ സ്വർഗം (الْجَنَّة) കൊണ്ടുദ്ദേശ്യം, സജ്ജനങ്ങൾക്ക് പരലോകത്ത് വെച്ച് പ്രതിഫലമായി നൽകപ്പെടുന്ന അതേ സ്വർഗംതന്നെയാണോ, മറ്റു വല്ല സ്വർഗവുമായിരുന്നുവോ? നമുക്കറിഞ്ഞുകൂടാ. അത് ക്വുർആനിലും ഹദീഥിലും വ്യക്തമാക്കപ്പെട്ടുകാണുന്നില്ല. അതറിഞ്ഞതുകൊണ്ട് പ്രത്യേകം പ്രയോജനമില്ല. جَنَّة (ജന്നത്ത്) എന്ന വാക്കിന്റെ ഭാഷാർത്ഥം 'തോട്ടം' അല്ലെങ്കിൽ 'തോപ്പ്' എന്നാണെന്നുവെച്ച് -ചില ആളുകൾ പറയുന്നതുപോലെ- അത് ഭൂമിയിലെവിടെയോ ഉള്ള ഒരു തോട്ടമായിരുന്നുവെന്നുവെക്കുവാൻ നിവൃത്തിയില്ല. കാരണം, അവിടെ വിശപ്പുണ്ടാകുകയില്ല; നഗ്നത വെളിപ്പെടുകയില്ല; ദാഹമുണ്ടാവുകയില്ല; വെയിൽ കൊള്ളുകയില്ല എന്നൊക്കെ ആദം (അ)നോട് അല്ലാഹു പറഞ്ഞതായി സൂ: ത്വാഹാ 118, 119ൽ വന്നിരിക്കുന്നു. കൂടാതെ, അവരോട് സ്വർഗത്തിൽ നിന്ന് ഇറങ്ങിപ്പോകുവാൻ കൽപിച്ചപ്പോൾ, നിങ്ങൾക്ക് ഭൂമിയിൽ താമസിക്കുകയും ഉപയോഗമെടുക്കുകയും ചെയ്യാമെന്നു അല്ലാഹു അറിയിച്ചതായി താഴെ 24-ാം വചനത്തിൽ വരുന്നുമുണ്ട്. അപ്പോൾ, ഈ 'സ്വർഗം' ഭൂമിയിൽ തന്നെയുള്ള 'സ്വർഗമായ ഒരു തോട്ട'മായിരിക്കുവാൻ തരമില്ലല്ലോ.

ആദം നബി(അ)ക്ക് മലക്കുകൾ ചെയ്ത ഈ സുജൂദിന്റെ സംഭവം ബൈബ്ളിൽ പ്രസ്താവിക്കപ്പെട്ടിട്ടില്ല. പക്ഷേ, ഏറെക്കുറെ വ്യത്യസ്തമായ രൂപത്തിലാണെങ്കിലും പിശാചിന്റെ ദുർമന്ത്രത്തിന് വഴങ്ങി ആദമും ഹവ്വാഉം (അ) വിലക്കപ്പെട്ട വൃക്ഷത്തിന്റെ ഫലം ഭുജിച്ച സംഭവം അതിൽ വിവരിച്ചിട്ടുണ്ട്. 'ദൈവം കിഴക്ക് ഏദേനിൽ ഒരു തോട്ടം ഉണ്ടാക്കി അതിലാണ് ആദമിനെ താമസിപ്പിച്ചത്' എന്ന് അതിൽ പറയുന്നു (ഉൽപത്തി: 2ൽ9). ഈ വാക്കിനെ ആസ്പദമാക്കിയായിരിക്കാം ചിലർ, അറബിക്കടലും ചെങ്കടലും കൂടിച്ചേരുന്ന സ്ഥലത്ത് സ്ഥിതി ചെയ്യുന്ന 'അദ്ൻ' (عدن-ഏഡൻ) ആയിരുന്നു അതെന്നു അഭിപ്രായപെട്ടത്. ബൈബ്ൾ പറഞ്ഞ ഏദൻ തോട്ടത്തെപറ്റി 'വേദപുസ്തക നിഘണ്ടു' പറഞ്ഞതിന്റെ ചുരുക്കം: 'അത് എവിടെയായിരുന്നുവെന്ന് ഇതുവരെയും, ഒരു എത്തും പിടിയും കിട്ടിയിട്ടില്ല; പലരും അവരുടെ ഇഷ്ടംപോലെ ഇതിനെ വിവരിച്ചിട്ടുണ്ട്; പുതിയ നിയമത്തിൽ ആ വാക്കില്ലെങ്കിലും പറുദീസാ (فردوس-ഫിർദൗസ്) എന്ന വാക്ക് ഏദേനെ സംബന്ധിച്ച ആശയത്തിൽ നിന്നാണ് അതിൽ വന്നിരിക്കുന്നത്' (പേ: 71) എന്നൊക്കെയാകുന്നു. അതേ സമയത്ത് സ്വർഗത്തെപറ്റി 'അദൻ' എന്നും, 'ഫിർദൗസ്' എന്നും ( جنات عدن، جنات الفردوس ) ക്വുർആനിൽ ഒന്നിലധികം സ്ഥലത്ത് പ്രസ്താവിക്കപ്പെട്ടിട്ടുണ്ട് എന്നുള്ളതും പ്രസ്താവ്യമാണ്. ചുരുക്കിപ്പറഞ്ഞാൽ, അത് ഭൂമിയിലുള്ള ഒരു തോട്ടമായിരുന്നില്ലെന്ന് പറയുവാനേ നിവൃത്തിയുള്ളൂ. الله اعلم

ഏതായാലും സ്വർഗത്തിൽ താമസിച്ചുകൊള്ളുവാനും, യഥേഷ്ടം എവിടെനിന്നും ഭുജിച്ചുകൊള്ളുവാനും ആദം നബി (അ)ക്ക് അനുവദിച്ചുകൊടുത്തപ്പോൾ അല്ലാഹു ഒരു നിബന്ധനവെച്ചു. ഒരു നിശ്ചിത വൃക്ഷത്തെ സമീപിക്കരുത് -അഥവാ അതിന്റെ ഫലം ഭുജിക്കരുത്- എന്നായിരുന്നു ആ നിബന്ധന. മനുഷ്യവർഗത്തെക്കൊണ്ട് അല്ലാഹു ഉദ്ദേശിച്ചുവെച്ച മഹത്തായ ഒരു ലക്ഷ്യത്തിന്റെ നാന്ദി കുറിക്കുന്നതായിരുന്നു ആ കൽപനയെന്ന് തുടർന്നുള്ള നടപടികളിൽ നിന്ന് മനസ്സിലാകുന്നു. ഇബ്‌ലീസാകട്ടെ, താൻ പ്രതിജ്ഞയെടുത്ത കൃത്യങ്ങളുടെ ഉദ്ഘാടനം നിർവ്വഹിക്കുവാൻ ഈ അവസരം ഉപയോഗപ്പെടുത്തി.

فَوَسْوَسَ لَهُمَا ٱلشَّيْطَٰنُ لِيُبْدِىَ لَهُمَا مَا وُۥرِىَ عَنْهُمَا مِن سَوْءَٰتِهِمَا

**《20》 എന്നിട്ട്, അവര്‍ രണ്ടു പേര്‍ക്കും മറക്കപ്പെട്ടിരുന്ന അവരുടെ നഗ്നത അവര്‍ക്ക് വെളിവാക്കുവാനായി പിശാച് അവരോട് ദുര്‍മന്ത്രണം നടത്തി;**

وَقَالَ مَا نَهَىٰكُمَا رَبُّكُمَا عَنْ هَٰذِهِ ٱلشَّجَرَةِ إِلَّآ أَن تَكُونَا مَلَكَيْنِ أَوْ تَكُونَا مِنَ ٱلْخَٰلِدِينَ ﴿٢٠﴾

**അവന്‍ പറയുകയും ചെയ്തു: 'നിങ്ങളുടെ രണ്ടാളുടെയും റബ്ബ് നിങ്ങളോട് ഈ വൃക്ഷത്തെക്കുറിച്ച് വിരോധിച്ചിട്ടില്ല, നിങ്ങള്‍ രണ്ടുപേരും മലക്കുകള്‍ ആയിത്തീരുകയോ, അല്ലെങ്കില്‍ നിങ്ങള്‍ ശാശ്വതവാസികളില്‍പെട്ടവരായിത്തീരുകയോ ചെയ്യുമെന്നതിനാല്‍ അല്ലാതെ'.**

وَقَاسَمَهُمَآ إِنِّى لَكُمَا لَمِنَ ٱلنَّٰصِحِينَ ﴿٢١﴾

**《21》 അവന്‍ അവരോട് സത്യം ചെയ്തു പറയുകയും ചെയ്തു: നിശ്ചയമായും, ഞാന്‍ നിങ്ങള്‍ രണ്ടാള്‍ക്കും ഗുണകാംക്ഷികളില്‍പെട്ടവന്‍ തന്നെയാണെന്ന്.**

---

《20》 فَوَسْوَسَ എന്നിട്ടു ദുര്‍മന്ത്രണം നടത്തി لَهُمَا അവര്‍ രണ്ടാളോടും الشَّيْطَانُ പിശാച് لِيُبْدِيَ അവന്‍ വെളിവാക്കുവാന്‍വേണ്ടി لَهُمَا അവര്‍ക്ക് രണ്ടാള്‍ക്കും مَا وُورِيَ മറക്ക (മൂടിവെക്ക)പ്പെട്ടത് عَنْهُمَا അവരില്‍ നിന്ന്, അവര്‍ക്ക് مِنْ سَوْآتِهِمَا അവരുടെ നഗ്നതയില്‍ നിന്ന് وَقَالَ അവന്‍ പറയുകയും ചെയ്തു مَا نَهَاكُمَا നിങ്ങളെ രണ്ടാളെയും വിരോധിച്ചിട്ടില്ല رَبُّكُمَا നിങ്ങളുടെ റബ്ബ് عَنْ هَٰذِهِ الشَّجَرَةِ ഈ വൃക്ഷത്തില്‍ നിന്ന്, മരത്തെപറ്റി إِلَّا أَنْ تَكُونَا നിങ്ങള്‍ ആകുന്നതിനാലല്ലാതെ, ആയിത്തീരുമെന്നതുകൊണ്ടല്ലാതെ مَلَكَيْنِ രണ്ടു മലക്കുകള്‍ أَوْ تَكُونَا അല്ലെങ്കില്‍ നിങ്ങള്‍ ആയിത്തീരുമെന്നതിനാല്‍ مِنَ الْخَالِدِينَ ശാശ്വതന്മാരില്‍, നിത്യവാസികളില്‍പെട്ട(വര്‍) 《21》 وَقَاسَمَهُمَا അവന്‍ അവരോട് സത്യംചെയ്തു കാട്ടുക(പറയുക)യും ചെയ്തു إِنِّي നിശ്ചയമായും ഞാന്‍ لَكُمَا നിങ്ങള്‍ രണ്ടാള്‍ക്കും لَمِنَ النَّاصِحِينَ ഗുണകാംക്ഷികളില്‍പെട്ട(വന്‍)തന്നെ.

---

വിരോധിക്കപെട്ട വൃക്ഷം ഏതായിരുന്നു? അതില്‍നിന്ന് ഭുജിച്ചത് നിമിത്തം അവരുടെ നഗ്നത എങ്ങനെ വെളിവായി? അതുവരെ അതു മറക്കുവാന്‍ അവര്‍ക്ക് വല്ല വസ്ത്രവും ഉണ്ടായിരുന്നുവോ? ഇതൊന്നും ഉറപ്പിച്ചുപറയത്തക്ക തെളിവുകളില്ല. എങ്കിലും ആദമിനും, ഹവ്വാഇനും (അ) പ്രകാശംകൊണ്ടുള്ള ഒരുതരം സ്വര്‍ഗീയ വസ്ത്ര

മുണ്ടായിരുന്നവെന്നും, വൃക്ഷത്തിൽ നിന്നും ഭുജിച്ചതോടെ അത് നീങ്ങിപ്പോയെന്നും വഹബുബ്നു മുനബ്ബഹ് (റ) പറഞ്ഞതായി ഇബ്നു ജരീർ, തിർമിദീ (റ) മുതലായവർ ഉദ്ധരിച്ചിരിക്കുന്നു. മറ്റുള്ളവർ കാണുന്നത് ലജ്ജയും അനിഷ്ടവുമായി കരുതപ്പെടുന്നതിനെല്ലാം سوأة എന്നു പറയപ്പെടും. ആദം (അ)ന്റെ ഒരു പുത്രൻ തന്റെ സഹോദരനെ കൊലപ്പെടുത്തിയ സംഭവം വിവരിച്ചപ്പോൾ, കൊല്ലപ്പെട്ട മൃതദേഹത്തെ ഉദ്ദേശിച്ച് അവന്റെ സഹോദരന്റെ سوأة എന്നു സൂ: മാഇദഃ:34ൽ പറഞ്ഞതുപോലെ ഈ അർത്ഥത്തിലാണ് ഇവിടെ سَوْآتِهِمَا എന്നു പറഞ്ഞത് അവരുടെ ഗുഹ്യസ്ഥാനത്തെ -അഥവാ നഗ്നതയെ- ഉദ്ദേശിച്ചാണെന്നാണ് ക്വുർആൻ വ്യാഖ്യാതാക്കൾ പറയുന്നത്.

അവരുടെ നഗ്നത വെളിപ്പെടുത്തുവാൻ വേണ്ടി പിശാച് ദുർമന്ത്രണം നടത്തി (فَوَسْوَسَ لَهُمَا الشَّيْطَانُ لِيُبْدِيَ لَهُمَا مَا وُورِيَ عَنْهُمَا مِن سَوْآتِهِمَا) എന്നുപറഞ്ഞതിന്റെ താൽപര്യം, അവന്റെ ദുർമന്ത്രണത്തിന്റെ ഫലമായി അത് വെളിപ്പെട്ടു എന്നായിരിക്കും. അല്ലെങ്കിൽ, അല്ലാഹുവിന്റെ കൽപനക്കെതിരായി ആ വൃക്ഷത്തിൽ നിന്ന് ഭുജിച്ചാൽ ഗുഹ്യസ്ഥാനം വെളിപ്പെടുമെന്ന് പിശാചിന് അറിയാമായിരുന്നുവെന്നും, അങ്ങിനെ വെളിപ്പെടുവാൻ വേണ്ടി അവനത് ചെയ്തുവെന്നുമായിരിക്കാം. (അല്ലാഹുവിനറിയാം) ഈ വൃക്ഷത്തിൽ നിന്ന് ഭക്ഷിച്ചാൽ നിങ്ങൾ മലക്കുകളോ ശാശ്വത ജീവികളോ ആയിത്തീരുമെന്ന് (تَكُونَا مَلَكَيْنِ أَوْ تَكُونَا مِنَ الْخَالِدِينَ)പറഞ്ഞുകൊണ്ടാണ് ഇബ്ലീസ് അവരെ വഞ്ചിച്ചത്.

മലക്കുകൾക്കാണ് മനുഷ്യരെക്കാൾ ശ്രേഷ്ഠതയുള്ളതെന്ന അഭിപ്രായക്കാർ -ഇവരിൽ അധികവും മുഅ്തസിലഃ കക്ഷിക്കാരാണുള്ളത്- ഈ വസ്തുത തങ്ങളുടെ വാദത്തിന് തെളിവായി എടുക്കാറുണ്ട്. നേരെ മറിച്ച് മലക്കുകളോട് ആദം നബി(അ)ക്ക് സുജൂദ് ചെയ്വാൻ കൽപിച്ചതും, അദ്ദേഹത്തിന് അല്ലാഹു വസ്തുക്കളെപറ്റി പഠിപ്പിച്ചപ്പോൾ മലക്കുകൾ അവരുടെ അജ്ഞത സമ്മതിച്ചതും, മറു ഭാഗക്കാർ തങ്ങൾക്കും തെളിവാക്കാറുണ്ട്. രണ്ടഭിപ്രായത്തിനും വ്യക്തമായ തെളിവുകളില്ലതാനും. അതുകൊണ്ട് പണ്ഡിതന്മാർക്കിടയിൽ ഈ വിഷയത്തിൽ ഏകോപിച്ച ഒരഭിപ്രായമില്ല. പ്രവാചകന്മാർ മലക്കുകളെക്കാൾ ശ്രേഷ്ഠരാണെന്നുള്ളതിൽ ഭൂരിപക്ഷം പണ്ഡിതന്മാരും യോജിക്കുന്നുവെന്നു മാത്രം. ക്വുർആനിൽ മനുഷ്യന്റെ ഉൽകൃഷ്ടതയെ കുറിക്കുന്ന പല പ്രസ്താവനകളുണ്ടെങ്കിലും മലക്കുകളെക്കാൾ മനുഷ്യർക്ക് ശ്രേഷ്ഠതയുണ്ടെന്നോ, എല്ലാ സൃഷ്ടികളെക്കാളും അവർ ശ്രേഷ്ഠരാണെന്നോ എവിടെയും വ്യക്തമായി പ്രസ്താവിക്കുന്നില്ല. അതേ സമയത്ത് ഒരിടത്തിൽ മനുഷ്യന്റെ ശ്രേഷ്ഠത വിവരിക്കുന്ന മദ്ധ്യേ وَفَضَّلْنَاهُمْ عَلَىٰ كَثِيرٍ مِّمَّنْ خَلَقْنَا تَفْضِيلًا (നാം സൃഷ്ടിച്ചിട്ടുള്ളവരിൽ പലരെക്കാളും അവരെ -മനുഷ്യരെ- നാം ശ്രേഷ്ഠമാക്കുകയും ചെയ്തിരിക്കുന്നു (17:70). എന്നും പറഞ്ഞിരിക്കുന്നു. അപ്പോൾ, മനുഷ്യരെക്കാളോ, അല്ലെങ്കിൽ മനുഷ്യരുടെ അത്ര തന്നെയോ ശ്രേഷ്ഠതയുള്ള വേറെ ചില സൃഷ്ടികളും ഉണ്ടായിരിക്കുവാൻ സാധ്യതയുണ്ടെന്നുവരുന്നു. ആ സ്ഥിതിക്ക് ഭൂമിയിലുള്ള ജീവികളിൽവെച്ച് ഉൽകൃഷ്ടജീവി മനുഷ്യനാണ് എന്നല്ലാതെ, പലരും പറയാറുള്ളതുപോലെ അഖിലാണ്ഡ ജീവികളെക്കാളെല്ലാം ഉൽകൃഷ്ടനാണ് മനുഷ്യൻ എന്നു പറയുവാൻ ന്യായം കാണുന്നില്ല. الله اعلم

فَدَلَّىٰهُمَا بِغُرُورٍ ۚ فَلَمَّا ذَاقَا ٱلشَّجَرَةَ بَدَتْ لَهُمَا سَوْءَٰتُهُمَا وَطَفِقَا يَخْصِفَانِ عَلَيْهِمَا مِن وَرَقِ ٱلْجَنَّةِ ۖ وَنَادَىٰهُمَا رَبُّهُمَآ أَلَمْ أَنْهَكُمَا عَن تِلْكُمَا ٱلشَّجَرَةِ وَأَقُل لَّكُمَآ إِنَّ ٱلشَّيْطَٰنَ لَكُمَا عَدُوٌّ مُّبِينٌ ﴿٢٢﴾

**《22》 എന്നിട്ട്, അവര്‍ രണ്ടുപേരെയും അവര്‍ വഞ്ചനമൂലം (തരം)താഴ്ത്തി, അങ്ങിനെ, അവര്‍ (ആ) വൃക്ഷ (ഫല)ത്തെ രുചി നോക്കിയപ്പോള്‍, അവര്‍ക്ക് അവരുടെ നഗ്നത വെളിവായി. സ്വര്‍ഗത്തിലെ ഇലയില്‍ നിന്നും (എടുത്ത്) അവര്‍ തങ്ങളുടെമേല്‍ പറ്റിക്കുവാന്‍ തുടങ്ങുകയും ചെയ്തു; അവര്‍ രണ്ടാളുടെയും റബ്ബ് അവരെ വിളിച്ചു (പറഞ്ഞു): 'ആ വൃക്ഷത്തെ പറ്റി ഞാന്‍ നിങ്ങളോട് വിരോധിച്ചിരുന്നില്ലേ?! പിശാച് നിങ്ങള്‍ക്ക് രണ്ടാള്‍ക്കും സ്പഷ്ടമായ ശത്രുവാണെന്ന് ഞാന്‍ നിങ്ങളോട് പറയുകയും (ചെയ്തിരുന്നില്ലേ)?!'**

---

《22》 فَدَلَّاهُمَا എന്നിട്ട് അവന്‍ അവരെ താഴ്ത്തി, അധഃപതിപ്പിച്ചു, താഴെ ഇറക്കി بِغُرُورٍ വഞ്ചനയാല്‍, വഞ്ചനമൂലം فَلَمَّا ذَاقَا അങ്ങനെ അവര്‍ രണ്ടുപേരും രുചി നോക്കിയപ്പോള്‍, ആസ്വദിച്ചാരെ الشَّجَرَةَ വൃക്ഷത്തെ بَدَتْ വെളിവായി لَهُمَا അവര്‍ക്ക് രണ്ടാള്‍ക്കും سَوْآتُهُمَا അവരുടെ നഗ്നത وَطَفِقَا അവര്‍ രണ്ടാളും തുടങ്ങി يَخْصِفَانِ പറ്റിക്കുവാന്‍, വെച്ചുചേര്‍ക്കുവാന്‍ عَلَيْهِمَا രണ്ടാളുടെയുംമേല്‍ مِنْ وَرَقِ ഇലയില്‍നിന്ന് الْجَنَّةِ സ്വര്‍ഗത്തിലെ وَنَادَاهُمَا അവരെ രണ്ടാളെയും വിളിക്കുകയും ചെയ്തു رَبُّهُمَا അവരുടെ റബ്ബ് أَلَمْ أَنْهَكُمَا ഞാന്‍ നിങ്ങളെ വിരോധിച്ചില്ലേ عَنْ تِلْكُمَا الشَّجَرَةِ ആ വൃക്ഷത്തെപറ്റി وَأَقُلْ لَكُمَا നിങ്ങളോട് ഞാന്‍ പറയുകയും (ചെയ്തില്ലേ?) إِنَّ الشَّيْطَانَ നിശ്ചയമായും പിശാച് لَكُمَا നിങ്ങള്‍ രണ്ടാള്‍ക്കും عَدُوٌّ ശത്രുവാണ് مُبِينٌ പ്രത്യക്ഷ, സ്പഷ്ടമായ

---

മനുഷ്യനെ വഞ്ചിക്കുവാന്‍ പ്രതിജ്ഞയെടുത്ത പിശാച് അവന്റെ പ്രവര്‍ത്തനം ഒന്നാമത്തെ മനുഷ്യനായ ആദമിലും അദ്ദേഹത്തിന്റെ ഇണയായ ഹവ്വാഇലും തന്നെ ആരംഭിച്ചു. ആദം (അ) അന്നു പ്രവാചകനായിട്ടില്ലെന്ന് മാത്രമല്ല, മനുഷ്യ പ്രകൃതിയുടെ ശൈശവാവസ്ഥയുടെ പ്രാരംഭ ദശയിലുമാണല്ലോ ഉള്ളത്. അങ്ങനെ 20:115ല്‍ പറഞ്ഞതുപോലെ അദ്ദേഹത്തിന്റെ ദൃഢനിശ്ചയക്കുറവ് കാരണം അവര്‍ അല്ലാഹുവിന്റെ കല്‍പന വിസ്മരിക്കുകയും, പിശാചിന്റെ മന്ത്രത്തില്‍ വഞ്ചിതരാവുകയും ചെയ്തു. അതിന്റെ ഫലമായി അനുഭവപ്പെട്ട ഒന്നാമത്തെ തരംതാഴ്ച അതുവരെ അവര്‍ക്കുണ്ടായിരുന്ന സ്വര്‍ഗീയ വസ്ത്രം നഷ്ടപ്പെട്ടതായിരുന്നു. മാനം മറക്കുവാന്‍ ഇലകളെ ആശ്രയിക്കേണ്ടുന്ന ഗതികേട് നേരിട്ടു. അവസാനം തെറ്റുബോധ്യമായി ഖേദക്കുകയായി.

മലക്കുകൾ കുറ്റവാസന തീണ്ടാത്തവരും പാപത്തിൽ നിന്ന് പരിശുദ്ധരുമാണ്. പിശാചാകട്ടെ, നേരെ വിപരീതവും. രണ്ടിനും സാധ്യതയുള്ള ഒരു പ്രകൃതി വിശേഷ മാണ് മനുഷ്യന് അല്ലാഹു നൽകിയിരിക്കുന്നത്. സന്മാർഗനിഷ്ഠനായി പുരോഗമിച്ചു മലക്കുകളെക്കാൾ ഉന്നതമായ നിലപാടിലേക്ക് ഉയരുവാനും, ദുർമാർഗ നിരതനായി തനി പൈശാചികത്വത്തിലേക്ക് അധഃപതിക്കുവാനും ഉതകുന്ന പ്രകൃതിയാണ് മനു ഷ്യനുള്ളത്. ആ പ്രകൃതിയുടെ നാന്ദിയാണിത്. ആദം (അ) തെറ്റു ചെയ്തുവെങ്കിലും അതിൽ ഇബ്ലീസിനെപ്പോലെ അദ്ദേഹം ഉറച്ചുനിന്നില്ല.

قَالَا رَبَّنَا ظَلَمْنَآ أَنفُسَنَا وَإِن لَّمْ تَغْفِرْ لَنَا وَتَرْحَمْنَا لَنَكُونَنَّ مِنَ ٱلْخَٰسِرِينَ ﴿٢٣﴾

**﴾23﴿ അവർ രണ്ടാളും പറഞ്ഞു: ഞങ്ങളുടെ റബ്ബേ, ഞങ്ങൾ ഞങ്ങ ളോട് തന്നെ അക്രമം പ്രവർത്തിച്ചു; നീ ഞങ്ങൾക്ക് പൊറുത്തു തരുകയും, ഞങ്ങളോട് കരുണ ചെയ്യുകയും ചെയ്തില്ലെങ്കിൽ, നിശ്ചയമായും ഞങ്ങൾ നഷ്ടപ്പെട്ടവരുടെ കൂട്ടത്തിൽ പെട്ടവരായിത്തീരുകതന്നെ ചെയ്യും!'**

---

﴾23﴿ قَالَا رَبَّنَا അവർ രണ്ടാളും പറഞ്ഞു ഞങ്ങളുടെ റബ്ബേ ظَلَمْنَا ഞങ്ങൾ അക്രമം (അനീതി) ചെയ്തു أَنْفُسَنَا ഞങ്ങളോട് തന്നെ, ഞങ്ങളുടെ സ്വന്തങ്ങളെ وَإِنْ لَمْ تَغْفِرْ നീ പൊറുത്തില്ലെങ്കിൽ لَنَا ഞങ്ങൾക്ക് وَتَرْحَمْنَا ഞങ്ങളോട് കരുണ ചെയ്യുകയും (ചെ യ്തില്ലെങ്കിൽ) لَنَكُونَنَّ നിശ്ചയമായും ഞങ്ങൾ ആയിത്തീരുകതന്നെ ചെയ്യും مِنَ الْخَاسِرِينَ നഷ്ടപെട്ടവരുടെ കൂട്ടത്തിൽ

---

സൂ: അൽബക്വറഃ 37ൽ പ്രസ്താവിച്ചതുപോലെ, പശ്ചാത്താപം പ്രകടിപ്പിക്കുവാ നുള്ള വാക്കുകൾ അല്ലാഹുവിൽ നിന്നുതന്നെ അവർക്ക് സിദ്ധിക്കുകയുണ്ടായി. അവ രുടെ പശ്ചാത്താപം അവൻ സ്വീകരിക്കുകയും ചെയ്തു. 23-ാം വചനത്തിൽ അവർ പറഞ്ഞതായി അല്ലാഹു ഉദ്ധരിച്ച അതേ വാക്കുകളാണ് അൽബക്വറഃ 37ൽ അല്ലാഹു വിൽ നിന്നും അവർ ഏറ്റെടുത്തു പഠിച്ചുവെന്നു പറഞ്ഞ വാക്കുകൾ എന്ന് ദ്വഹ്ഹാക് (റ) പ്രസ്താവിച്ചതായി ഇബ്നു ജരീർ (റ) നിവേദനം ചെയ്തിട്ടുള്ളത് പ്രസ്താവ്യമാ ണ്. അപ്പോൾ, മുഹമ്മദ് നബിﷺ തിരുമേനിയെക്കൊണ്ട് 'തവസ്സുൽ' (ഇടതേട്ടം) ചെയ്തതുകൊണ്ടാണ് അവരുടെ പശ്ചാത്താപം സ്വീകരിക്കപ്പെട്ടതെന്നും മറ്റുമുള്ള അടി സ്ഥാന രഹിതമായ വാർത്തകൾക്ക് ഇവിടെ നിലനിൽപില്ല തന്നെ. അല്ലാഹു അവർക്ക് പാപം പൊറുത്തുകൊടുക്കുകയും കരുണ ചെയ്യുകയും ചെയ്തുവെങ്കിലും സ്വർഗ ത്തിൽ വസിക്കുവാനുള്ള നിബന്ധന അവർ തെറ്റിച്ചതിനെത്തുടർന്ന് അവർക്ക് ഭൂമിയി ലേക്ക് താമസം മാറ്റേണ്ടി വന്നു. മനുഷ്യ വാസത്തിന് അല്ലാഹു നിശ്ചയിച്ചു വെച്ചതാ ണല്ലോ ഭൂമി. അതെ,-

قَالَ ٱهْبِطُوا۟ بَعْضُكُمْ لِبَعْضٍ عَدُوٌّ ۖ

《24》 **അവന്‍ [അല്ലാഹു] പറഞ്ഞു: 'നിങ്ങള്‍ (എല്ലാവരും) ഇറങ്ങിക്കൊള്ളുവിന്‍; നിങ്ങളില്‍ ചിലര്‍ ചിലര്‍ക്ക് ശത്രുവാകുന്നു [ഇതു ഓര്‍മവെക്കണം].**

وَلَكُمْ فِى ٱلْأَرْضِ مُسْتَقَرٌّ وَمَتَـٰعٌ إِلَىٰ حِينٍ ﴿٢٤﴾

**'ഭൂമിയില്‍ നിങ്ങള്‍ക്ക് ഒരു (നിശ്ചിത) സമയംവരെ താമസ (സൗകര്യ) വും, ഉപയോഗവുമുണ്ടായിരിക്കും'.**

قَالَ فِيهَا تَحْيَوْنَ وَفِيهَا تَمُوتُونَ وَمِنْهَا تُخْرَجُونَ ﴿٢٥﴾

《25》 **അവന്‍ [അല്ലാഹു] പറഞ്ഞു: 'അതില്‍ തന്നെ നിങ്ങള്‍ ജീവിക്കും, അതില്‍ തന്നെ നിങ്ങള്‍ മരിക്കും, അതില്‍ നിന്നു തന്നെ നിങ്ങള്‍ (വീണ്ടും) പുറത്തു വരുത്തപ്പെടുകയും ചെയ്യും.**

---

《24》 قَالَ അവന്‍ പറഞ്ഞു اهْبِطُوا നിങ്ങള്‍ ഇറങ്ങുവിന്‍ بَعْضُكُمْ നിങ്ങളില്‍ ചിലര്‍ لِبَعْضٍ ചിലര്‍ക്ക് عَدُوٌّ ശത്രുവാകുന്നു وَلَكُمْ നിങ്ങള്‍ക്കുണ്ട് فِي الْأَرْضِ ഭൂമിയില്‍ مُسْتَقَرٌّ താമസം, തങ്ങുന്ന സ്ഥാനം, വാസസ്ഥലം وَمَتَاعٌ ഉപയോഗവും, ഉപകരണവും إِلَى حِينٍ ഒരു സമയംവരെ 《25》 قَالَ അവന്‍ പറഞ്ഞു فِيهَا അതില്‍ (തന്നെ) تَحْيَوْنَ നിങ്ങള്‍ ജീവിക്കും وَفِيهَا അതില്‍ (തന്നെ) تَمُوتُونَ നിങ്ങള്‍ മരിക്കുന്നു وَمِنْهَا അതില്‍ നിന്ന് (തന്നെ) تُخْرَجُونَ നിങ്ങള്‍ പുറപ്പെടുവിക്ക(പുറത്തുകൊണ്ടുവര)പ്പെടുകയും ചെയ്യുന്നു

---

സ്വര്‍ഗത്തില്‍ നിന്ന് ഭൂമിയിലേക്ക് അയച്ചപ്പോള്‍, അവര്‍ക്കാവശ്യമായ ഉപദേശങ്ങളും മാര്‍ഗനിര്‍ദ്ദേശങ്ങളും അല്ലാഹു അവര്‍ക്ക് നല്‍കി. നിങ്ങള്‍ക്കവിടെ യഥേഷ്ടം താമസിക്കാം. അതിലെ വിഭവങ്ങള്‍ ഉപയോഗപ്പെടുത്തുകയും ചെയ്യാം. നിങ്ങള്‍ക്ക് വേണ്ടതൊക്കെ ഒരുക്കിവെച്ചു കൊണ്ടാണ് നിങ്ങളെ അങ്ങോട്ടയക്കുന്നത്. നിങ്ങളുടെ ജീവിതവും മരണവും അവിടെ വെച്ചുതന്നെയായിരിക്കും. എന്നാല്‍, നിങ്ങള്‍ക്കവിടെ ഒരു കാലാവധിവരെയുള്ള ജീവിതമേയുള്ളൂ. അത് കഴിഞ്ഞാല്‍ നിങ്ങള്‍ രണ്ടാമതും അല്ലാഹുവിങ്കലേക്ക് തിരിച്ചു കൊണ്ടുവരപ്പെടും എന്നൊക്കെ അവരെ അഭിമുഖീകരിച്ചുകൊണ്ട് നിങ്ങള്‍ ഇറങ്ങുവിന്‍ (اهْبِطُوا) എന്നു ബഹുവചന രൂപത്തില്‍ പറഞ്ഞിരിക്കകൊണ്ട്, ആദം, ഹവ്വാഉ് (അ), ഇബ്‌ലീസ് എന്നീ മൂന്നു പേരോടുമായിരുന്നു ഈ കല്‍പനയെന്ന് മനസ്സിലാക്കാം. എന്നാല്‍, ഭൂമിയില്‍ എവിടെയാണവര്‍ ആദ്യം വന്നത്? അല്ലാഹുവിനറിയാം. സിലോണിലാണെന്നും മറ്റുമുള്ള പ്രസ്താവനകളെല്ലാം ചില ഐതിഹ്യങ്ങള്‍ മാത്രമാകുന്നു.

മനുഷ്യാരംഭഘട്ടത്തിൽ ആദ്യത്തെ മനുഷ്യരായ ആദമിലും, ഹവ്വാഇലും (അ) നടന്ന ഈ സംഭവങ്ങളിൽ നിന്ന് മനുഷ്യന്റെ ഉയർച്ചയെയും, താഴ്ചയെയും കുറിക്കുന്നതും, അവൻ അറിഞ്ഞിരിക്കേണ്ടതുമായ പല പാഠങ്ങളും നമുക്ക് പഠിക്കുവാനുണ്ട്. പലരും -അവരവരുടെ ചിന്താഗതിയും വീക്ഷണഗതിയും അനുസരിച്ച്- പലതും ചൂണ്ടിക്കാട്ടുകയും ചെയ്യാറുണ്ട്. എന്നാൽ, ഈ സംഭവങ്ങൾ വിവരിച്ചുകൊണ്ട് അല്ലാഹു തുടർന്നു ചൂണ്ടിക്കാട്ടിയ കാര്യങ്ങൾ പ്രത്യേകം ശ്രദ്ധാർഹമത്രെ. ആദമിന്റെ സന്തതികളേ (يَا بَنِي آدَمَ) എന്നു വിളിച്ചുകൊണ്ട് അടുത്ത രണ്ടു വചനങ്ങളിൽ അല്ലാഹു പറയുന്നത് നോക്കുക:

---

## വിഭാഗം - 3

يَـٰبَنِىٓ ءَادَمَ قَدْ أَنزَلْنَا عَلَيْكُمْ لِبَاسًا يُوَٰرِى سَوْءَٰتِكُمْ وَرِيشًا ۖ

**﴾26﴿ ആദമിന്റെ സന്തതികളേ, നിങ്ങളുടെ നഗ്നത മറക്കുന്ന വസ്ത്രവും, അലങ്കാര വസ്ത്രവും നാം നിങ്ങൾക്ക് ഇറക്കിത്തന്നിട്ടുണ്ട്.**

وَلِبَاسُ ٱلتَّقْوَىٰ ذَٰلِكَ خَيْرٌ ۚ

**സൂക്ഷ്മത [ഭയഭക്തി]യാകുന്ന വസ്ത്രമാകട്ടെ, അതത്രെ (കൂടുതൽ) ഉത്തമം.**

ذَٰلِكَ مِنْ ءَايَـٰتِ ٱللَّهِ لَعَلَّهُمْ يَذَّكَّرُونَ ﴿٢٦﴾

**അത് അല്ലാഹുവിന്റെ 'ആയത്ത്' [ദൃഷ്ടാന്തം]കളിൽ പെട്ടതാകുന്നു. അവർ [മനുഷ്യർ] ഉറ്റാലോചിച്ചേക്കാം.**

---

﴾26﴿ يَا بَنِي സന്തതികളേ, മക്കളേ آدَمَ ആദമിന്റെ قَدْ أَنْزَلْنَا നാം ഇറക്കിയിട്ടുണ്ട് عَلَيْكُمْ നിങ്ങൾക്ക് لِبَاسًا വസ്ത്രം يُوَارِي മറക്കുന്ന, മൂടുന്ന سَوْآتِكُمْ നിങ്ങളുടെ നഗ്നത وَرِيشًا അലങ്കാര വസ്ത്രവും وَلِبَاسُ التَّقْوَى സൂക്ഷ്മത (ഭയഭക്തി)യാകുന്ന വസ്ത്രം ذَلِكَ അത് خَيْرٌ ഉത്തമമാണ്, കൂടുതൽ നല്ലതാണ് ذَلِكَ അത് مِنْ آيَاتِ ആയത്തു (ദൃഷ്ടാന്തം-ലക്ഷ്യം)കളിൽ പെട്ടതാകുന്നു اللهِ അല്ലാഹുവിന്റെ لَعَلَّهُمْ അവരായേക്കാം, അവരാകുവാൻവേണ്ടി يَذَّكَّرُونَ അവർ ഉറ്റാലോചിക്കും

---

يَـٰبَنِىٓ ءَادَمَ

**﴾27﴿ ആദമിന്റെ സന്തതികളേ,**

لَا يَفْتِنَنَّكُمُ ٱلشَّيْطَـٰنُ كَمَآ أَخْرَجَ أَبَوَيْكُم مِّنَ ٱلْجَنَّةِ

**പിശാച് നിങ്ങളുടെ മാതാപിതാക്കളെ സ്വർഗത്തിൽ നിന്ന് പുറത്താക്കിയതുപോലെ, നിങ്ങളെ അവൻ കുഴപ്പത്തിലാക്കാതിരുന്നുകൊള്ളട്ടെ;-**

يَنزِعُ عَنْهُمَا لِبَاسَهُمَا لِيُرِيَهُمَا سَوْءَٰتِهِمَآ

**(അതെ) അവർക്ക് രണ്ടാൾക്കും അവരുടെ നഗ്നത കാണിക്കുവാൻവേണ്ടി അവരുടെ വസ്ത്രം അവരിൽ നിന്നും നീക്കം ചെയ്തുകൊണ്ട് (പുറത്താക്കിയതുപോലെ).**

إِنَّهُۥ يَرَىٰكُمْ هُوَ وَقَبِيلُهُۥ مِنْ حَيْثُ لَا تَرَوْنَهُمْ ۗ إِنَّا جَعَلْنَا ٱلشَّيَٰطِينَ أَوْلِيَآءَ لِلَّذِينَ لَا يُؤْمِنُونَ ﴿٢٧﴾

**നിശ്ചയമായും, അവനും അവന്റെ കൂട്ടരും നിങ്ങൾ അവരെ (അങ്ങോട്ട്) കാണാത്ത വിധത്തിൽ നിങ്ങളെ (ഇങ്ങോട്ട്) കാണുന്നതാണ്. വിശ്വസിക്കാത്തവർക്ക് നാം പിശാചുക്കളെ ബന്ധുമിത്രങ്ങളാക്കിയിരിക്കുന്നു.**

---

﴾27﴿ يَا بَنِي آدَمَ ആദമിന്റെ സന്തതികളേ لَا يَفْتِنَنَّكُمُ നിങ്ങളെ കുഴപ്പത്തിലാക്കരുത്, കുഴപ്പപ്പെടുത്താതിരിക്കട്ടെ الشَّيْطَانُ പിശാച് كَمَا أَخْرَجَ അവൻ പുറത്താക്കിയതുപോലെ أَبَوَيْكُم നിങ്ങളുടെ മാതാപിതാക്കളെ مِنَ الْجَنَّةِ സ്വർഗത്തിൽ നിന്ന് يَنزِعُ നീക്കം ചെയ്തു (ഉരിഞ്ഞു-അഴിച്ചു)കൊണ്ട് عَنْهُمَا അവർ രണ്ടാളിൽ നിന്ന് لِبَاسَهُمَا അവരുടെ വസ്ത്രം لِيُرِيَهُمَا അവൻ അവർക്ക് കാണിക്കു (കാട്ടിക്കൊടുക്കു)വാൻ سَوْآتِهِمَا അവരുടെ നഗ്നത إِنَّهُ നിശ്ചയമായും അവൻ يَرَاكُمْ هُوَ അവൻ നിങ്ങളെ കാണും وَقَبِيلُهُ അവന്റെ കൂട്ടവും, കൂട്ടരും مِنْ حَيْثُ വിധേന لَا تَرَوْنَهُمْ നിങ്ങളവരെ കാണാത്ത إِنَّا جَعَلْنَا നിശ്ചയമായും നാം ആക്കിയിരിക്കുന്നു الشَّيَاطِينَ പിശാചുക്കളെ أَوْلِيَاءَ ബന്ധുമിത്രങ്ങൾ, കാര്യകർത്താക്കൾ لِلَّذِينَ لَا يُؤْمِنُونَ വിശ്വസിക്കാത്തവർക്ക്

---

ആദം നബി (അ)യുടെയും ഇബ്ലീസിന്റെയും സംഭവത്തിൽ നിന്ന് ആദം നബി (അ)യുടെ സന്തതികളായ മനുഷ്യവർഗം ഓർമിച്ചിരിക്കേണ്ടുന്ന ചില കാര്യങ്ങളാണ് 'ആദമിന്റെ സന്തതികളേ' (يَا بَنِي آدَمَ) എന്നു വിളിച്ചുകൊണ്ട് ഈ വചനങ്ങളിൽ അല്ലാഹു നമ്മെ ഓർമപ്പെടുത്തുന്നത്.

ആദ്യത്തെ വചനത്തിൽ നഗ്നത മറക്കുവാനും, അലങ്കാരത്തിനും ആവശ്യമായ വസ്ത്രങ്ങൾ നൽകി അനുഗ്രഹിച്ചതിനെ ഓർമിപ്പിക്കുന്നു. ഭക്ഷണപാനീയങ്ങളെപ്പോലെത്തന്നെ മനുഷ്യന്റെ ജീവിതാവശ്യങ്ങളിൽ അനിവാര്യമായ ഒന്നത്രെ നഗ്നത മറക്കുവാനാവശ്യമായ വല്ല സാമഗ്രിയും അവനുണ്ടായിരിക്കലും. നാഗരിക ജീവിതം അറിഞ്ഞുകൂടാത്ത കാട്ടാള വർഗങ്ങൾപോലും വല്ല ഇലകളോ മരത്തോലുകളോകൊണ്ട് ഗുഹ്യസ്ഥാനം മറക്കാറുള്ളതിൽ നിന്ന് ഇതിന്റെ പ്രധാന്യം മനസ്സിലാക്കാവുന്നതാണ്. ജീവിതത്തിൽ പരിഷ്കാരം സിദ്ധിക്കുംതോറും വസ്ത്രത്തിന്റെ ആവശ്യകതയും, അതിൽ വൈവിധ്യത്തിന്റെ ആഗ്രഹവും വർദ്ധിക്കുകയാണ് ചെയ്യുന്നത്. ഇതരജീവി

വർഗങ്ങളിൽ നിന്ന് മനുഷ്യവർഗത്തെ വേർതിരിക്കുന്ന ജീവിതാവശ്യങ്ങളിൽ ഒന്നത്രെ അത്. ക്വുർആൻ വ്യാഖ്യാതാക്കൾ പ്രസ്താവിച്ചതുപോലെ, സ്വർഗത്തിലായിരുന്നപ്പോൾ മനുഷ്യവർഗത്തിന്റെ ആദ്യ മാതാപിതാക്കളായ ആദം (അ)നും ഹവ്വാഉ് (അ)നും നഗ്നത മറക്കുവാനുള്ള ഏതോ ഒരു തരം വസ്ത്രം ഉണ്ടായിരുന്നതും, പിശാചിന്റെ ദുരുപദേശ ത്തിൽ വഞ്ചിതരായതിന്റെ ഫലമായി അവരുടെ ആ വസ്ത്രം നഷ്ടപെട്ട് നഗ്നത പ്രത്യക്ഷപ്പെട്ടുവെന്നുള്ളതും, ഉടനെ അവർ സ്വർഗത്തിലെ ഇലകൾ എടുത്തു ദേഹ ത്തിൽ പറ്റിക്കുവാൻ തുടങ്ങിയതും കൂടി ആലോചിക്കുമ്പോൾ വസ്ത്ര വിഭവം വഴി അല്ലാഹു മനുഷ്യവർഗത്തിന് നൽകിയ അനുഗ്രഹത്തിന്റെ മഹത്വം മനസ്സിലാക്കാവു ന്നതാകുന്നു. അതിന്റെ പേരിൽ മനുഷ്യൻ സദാ അല്ലാഹുവിന് നന്ദിയുള്ളവരായിരി ക്കേണ്ടതുമാകുന്നു.(*)

ريش (രീശ്) എന്ന വാക്കിന് 'അലങ്കാര വസ്ത്രം' എന്നാണ് മിക്ക ക്വുർആൻ വ്യാഖ്യാതാക്കളും അർത്ഥം കൽപിച്ചിരിക്കുന്നത്. അലങ്കാരത്തിനും, ഭംഗിക്കും വേണ്ടി ഉപയോഗിക്കപ്പെടുന്ന എല്ലാ വസ്തുക്കൾക്കും ആ വാക്ക് ഉപയോഗിക്കാമെന്നും മറ്റും വേറെയും അഭിപ്രായങ്ങളുണ്ട്. പക്ഷിയുടെ തൂവൽ എന്നാണ് ريشന്റെ പ്രസിദ്ധമായ അർത്ഥമെന്നും, ചിലപ്പോൾ അത് ചിറകിലെ തൂവലിനെ മാത്രം ഉദ്ദേശിച്ചു പറയാറു ണ്ടെന്നും പറഞ്ഞശേഷം ഇമാം റാഗിബ് (റ) പറയുന്നു: 'പക്ഷിയുടെ തൂവൽ മനു ഷ്യന്റെ വസ്ത്രം പോലെയായതുകൊണ്ട് വസ്ത്രങ്ങൾക്കും അത് ഉപയോഗിക്കപ്പെട്ടി രിക്കുന്നു'. ഏതായാലും, വസ്ത്രത്തെ സംബന്ധിച്ചു പറയുന്ന സന്ദർഭമായതുകൊണ്ട് പ്രധാനമായും അലങ്കാരത്തിനുള്ള വസ്ത്രമാണ് ഉദ്ദേശ്യമെന്ന് വെക്കുവാൻ ഇവിടെ ന്യായമുണ്ട്. ബാഹ്യവും ശാരീരികവുമായ വസ്ത്രത്തെപറ്റി പ്രസ്താവിച്ചപ്പോൾ അതി നെത്തുടർന്ന് ആന്തരീകവും ആത്മീയവുമായ മറ്റൊരു വസ്ത്രം കൂടിയുണ്ടെന്നും അതി നാണ് ഇതിനെക്കാൾ പ്രാധാന്യം കൽപിക്കപ്പെടേണ്ടതെന്നും ഓർമിപ്പിച്ചുകൊണ്ട് അല്ലാ ഹു പറയുന്നു: وَلِبَاسُ التَّقْوَى ذَٰلِكَ خَيْرٌ (സൂക്ഷ്മത-അഥവാ ഭയഭക്തി-യാകുന്ന വസ്ത്ര മത്രെ കൂടുതൽ ഉത്തമമായത്) ശാരീരികമായ അപമാനം വസ്ത്രംകൊണ്ടു മറക്കുന്ന തുപോലെ, ആന്തരികമായ അപമാനം അല്ലാഹുവിന്റെ വിധിവിലക്കുകൾ അനുസരി ക്കുക വഴിയുണ്ടാകുന്ന ഭയഭക്തികൊണ്ടാണ് മറക്കേണ്ടത്; ഈ വസ്ത്രത്തിനാണ് മറ്റേ വസ്ത്രത്തെക്കാൾ മുൻഗണന നൽകപ്പെടേണ്ടത് എന്ന് സാരം. ഹജ്ജ് യാത്ര യിൽ യാത്രാ സാമഗ്രികൾ ഒരുക്കിക്കൊണ്ടു പോകുവാൻ ഉപദേശിച്ചപ്പോൾ, സൂ: അൽബക്വറഃ 197ൽ 'യാത്രാ സാമഗ്രികളിൽ വെച്ച് ഉത്തമമായത് സൂക്ഷ്മതയാകുന്നു' (فَإِنَّ خَيْرَ الزَّادِ التَّقْوَى) എന്ന് അല്ലാഹു ഉപദേശിക്കുകയുണ്ടായല്ലോ. അതുപോലെയുള്ള

***(*) മാനുഷികവും ധാർമികവുമായ മൂല്യങ്ങളിൽനിന്ന് മനുഷ്യർ അകന്നു കൊണ്ടിരിക്കുകയും, മൃഗീയതയിലേക്കും പൈശാചിക സ്വഭാവങ്ങളിലേക്കും അണ ഞ്ഞു കൊണ്ടിരിക്കുകയും ചെയ്യുന്ന ഒരു കാലഘട്ടമാണല്ലോ ഇത്. അക്കൂട്ടത്തിൽ, ഇന്നു സർവ്വത്ര പ്രചാരത്തിലുള്ള പലതരം അർദ്ധനഗ്ന പ്രസ്ഥാനങ്ങളിലും പൂർണ നഗ്ന സംരംഭങ്ങളിലും അറപ്പും, വെറുപ്പും തോന്നാത്തവരെ സംബന്ധിച്ചിടത്തോളം അല്ലാഹുവിന്റെ ഈ മഹത്തായ അനുഗ്രഹത്തെ വിലയിരുത്തുവാൻ അവർക്ക് കഴി യാതിരിക്കുക സ്വാഭാവികമത്രെ. എന്നാലും പ്രകൃതി പരമായ ഒരനുഗ്രഹമെന്ന നിലക്കെങ്കിലും കണക്കാക്കാതിരിക്കുക അവർക്കും സാധ്യമല്ല.***

ഒരു ഉപദേശം തന്നെയാണ് ഇതും.

2-ാമത്തെ വചനത്തിൽ, പിശാചിന്റെ ദുർമന്ത്രത്തിൽ അകപ്പെട്ട് കുഴപ്പത്തിൽ പതിക്കാതിരിക്കുവാൻ മനുഷ്യൻ സദാ സൂക്ഷിക്കേണമെന്ന് താക്കീത് ചെയ്തിരിക്കുന്നു. നിങ്ങളുടെ മാതാപിതാക്കളെ സ്വർഗത്തിൽ നിന്ന് അവനാണ് പുറത്താക്കിയത്. അവൻ നിങ്ങളുടെ ബദ്ധശത്രുവും, നിങ്ങളെ വഴിപിഴപ്പിക്കുവാൻ തന്നാൽ കഴിയുന്നതെല്ലാം ചെയ്യുമെന്ന് പ്രതിജ്ഞയെടുത്തവനുമാകുന്നു. അതുകൊണ്ട് അവനെപറ്റി നിങ്ങൾ വളരെ ജാഗരൂഗരായിരിക്കേണ്ടതുണ്ട് എന്നത്രെ താക്കീതിന്റെ ചുരുക്കം. كَمَا أَخْرَجَ أَبَوَيْكُم مِّنَ الْجَنَّةِ (നിങ്ങളുടെ മാതാപിതാക്കളെ അവൻ സ്വർഗത്തിൽനിന്ന് പുറത്താക്കിയതുപോലെ) എന്ന് പറഞ്ഞു മതിയാക്കാതെ يَنزِعُ عَنْهُمَا لِبَاسَهُمَا (അവരുടെ വസ്ത്രം അവരിൽ നിന്ന് നീക്കം ചെയ്തുകൊണ്ട് പുറത്താക്കിയതുപോലെ) എന്നുകൂടി അല്ലാഹു പറഞ്ഞത് ശ്രദ്ധിക്കുക. നഗ്നത മറക്കുന്നതിന്റെ പ്രാധാന്യവും, അത് വെളിവാക്കുന്നതിന്റെ ഗൗരവവുമാണിത് ചൂണ്ടിക്കാട്ടുന്നത്. ചിലർ അഭിപ്രായപ്പെട്ടു കാണുന്ന പ്രകാരം ഭൂവാസം തുടങ്ങുമ്പോൾ അവരുടെ സ്വർഗീയ വസ്ത്രം അവർക്ക് നഷ്ടപ്പെട്ടിരിക്കുമെന്നും, ഭൂമിയിൽവെച്ച് നഗ്നത മറക്കുവാനുള്ള മാർഗം വല്ലതും സ്വീകരിക്കുന്നതുവരെ അവർ നഗ്നരായിക്കഴിഞ്ഞിരിക്കാമെന്നും, സങ്കൽപിച്ചാൽ തന്നെയും നഗ്നത മറക്കുന്നതിന്റെ ആവശ്യകതയും അതിന്റെ പ്രാധാന്യവുമാണിത് കുറിക്കുന്നത്, സംശയമില്ല.

പിശാചിന്റെ കെണിയിൽപെട്ടുപോകുന്നതിനെപറ്റി ഇത്ര ശക്തിയായി താക്കീത് ചെയ്വാനുള്ള കാരണവും അല്ലാഹു നമുക്ക് പറഞ്ഞുതരുന്നു. അവനും അവന്റെ കൂട്ടരും നിങ്ങളെ ഇങ്ങോട്ടുകാണും, എന്നാൽ നിങ്ങൾക്ക് അവരെ അങ്ങോട്ട് കാണുവാൻ കഴിയുകയില്ല (....إِنَّهُ يَرَاكُمْ هُوَ وَقَبِيلُهُ) എന്നത്രെ അത്. നിങ്ങൾക്ക് അവരെ കാണുവാൻ കഴിയുമായിരുന്നുവെങ്കിൽ അവരുടെ കുതന്ത്രങ്ങളും ഗൂഢപ്രയോഗങ്ങളും കുറേയൊക്കെ നിങ്ങൾക്ക് കണ്ടു മനസ്സിലാക്കി അതിൽനിന്ന് നിങ്ങൾക്ക് ഒഴിഞ്ഞു മാറുവാൻ കഴിയുമായിരുന്നു. എന്നാൽ, നിങ്ങൾക്കവരെ കാണുവാൻ സാധ്യമല്ല. അവർ ഒരു തരം അദൃശ്യ ജീവികളാകുന്നു. അതുകൊണ്ട് നിങ്ങൾ വളരെ കരുതലോടെയിരിക്കണം എന്നുദ്ദേശ്യം. പിശാചിന്റെ കൂട്ടക്കാർ (قَبِيلُهُ) എന്നു പറഞ്ഞത് ഇബ്ലീസിന്റെ സന്തതികളെയും സൈന്യങ്ങളെയും ഉദ്ദേശിച്ചാകുന്നു. അഥവാ മനുഷ്യപ്പിശാചുക്കളെ ഉദ്ദേശിച്ചല്ല. മനുഷ്യപ്പിശാചുക്കൾ ഇങ്ങോട്ടു കാണുന്നതുപോലെ അവരെ അങ്ങോട്ടും കാണാമല്ലോ. ഇബ്ലീസ് ആദം നബി (അ)ക്ക് സുജൂദ് ചെയ്യാത്തതിനെപറ്റിപ്പറഞ്ഞ ശേഷം സൂ: അൽ കഹ്ഫിൽ പറയുന്നു: أَفَتَتَّخِذُونَهُ وَذُرِّيَّتَهُ أَوْلِيَاءَ مِن دُونِي وَهُمْ لَكُمْ عَدُوٌّ (എന്നിരിക്കെ, അവനും -ഇബ്ലീസും- അവന്റെ സന്തതികളും നിങ്ങൾക്ക് ശത്രുവായിരുന്നിട്ടും നിങ്ങൾ അവരെ എനിക്ക് പുറമെ കാര്യകർത്താക്കളാക്കുകയോ?! (അൽകഹ്ഫ് 50). വഴിപിഴച്ചു ദുർമാർഗികളായവർ നരകത്തിലേക്ക് മറിച്ചിടപ്പെടുമെന്ന് പറഞ്ഞശേഷം, സൂ: ശുഅറാഅ് 95ൽ പറയുന്നു: وَجُنُودُ إِبْلِيسَ أَجْمَعُونَ (ഇബ്ലീസിന്റെ സൈന്യങ്ങളും മുഴുവൻ മറിച്ചിടപ്പെടും.)

ആദം നബി (അ)യുടെയും ഇബ്ലീസിന്റെയും ഈ സംഭവം കേവലം ഒരു ഉപമാലങ്കാരമാണ് -സംഭവിച്ച ഒരു യഥാർത്ഥ കഥയല്ല- എന്ന് വരുത്തിത്തീർക്കുകയും, ജിന്നുവർഗം എന്ന ഒരു പ്രത്യേക വർഗത്തെയും ആ വർഗത്തിൽപെട്ട അദൃശ്യജീവി

കളായ പിശാചുക്കളെയും നിഷേധിക്കുകയും ചെയ്യുന്ന ചില ആളുകൾ ഇവിടെ ചില മറിമായങ്ങൾ നടത്തിക്കാണാം. പിശാചും അവന്റെ കൂട്ടരും നിങ്ങളെ ഇങ്ങോട്ട് കാണും, നിങ്ങൾ അവരെ അങ്ങോട്ടുകാണുകയില്ല (إِنَّهُ يَرَاكُمْ هُوَ وَقَبِيلُهُ مِنْ حَيْثُ لَا تَرَوْنَهُمْ) എന്ന് അല്ലാഹു പറഞ്ഞതിന് അവർ നൽകിയ വ്യാഖ്യാനം ഇതാണ്: 'പിശാചിനെയും അവന്റെ പ്രവർത്തനങ്ങളെയും കണ്ടുമനസ്സിലാക്കുവാൻ വളരെ പ്രയാസമുണ്ട്.' അല്ലാഹു പറഞ്ഞ വാക്കും ഈ വ്യാഖ്യാനവും തമ്മിൽ വല്ലപൊരുത്തവും ഉണ്ടോ എന്ന് നിഷ്പക്ഷ ബുദ്ധിയുള്ളവർ ആലോചിച്ച് നോക്കുക! അടുത്ത വാക്യത്തിൽ വിശ്വ സിക്കാത്ത ആളുകൾക്ക് നാം പിശാചുക്കളെ ബന്ധുമിത്രങ്ങളാക്കിയിരിക്കുന്നു (إِنَّا جَعَلْنَا الشَّيَاطِينَ أَوْلِيَاءَ لِلَّذِينَ لَا يُؤْمِنُونَ) എന്ന് അല്ലാഹു പറഞ്ഞതിന് ഇവർ കൽപി ക്കുന്ന അർത്ഥം ഇങ്ങിനെയാണ്: 'വിശ്വസിക്കാത്തവർക്കാണ് പിശാചുക്കളെ നാം രക്ഷാ ധികാരികളാക്കി വെച്ചിരിക്കുന്നത്'. അതിനുശേഷം ഇപ്പറഞ്ഞതിന്റെ താല്പര്യം അവ രുടെ തന്നെ ഭാഷയിൽ ഇങ്ങിനെയാകുന്നു: 'സത്യത്തിൽ വിശ്വസിക്കാത്തവരുടെ രക്ഷാ ധികാരികൾക്കാണ് ക്വുർആൻ ഇവിടെ പിശാച് എന്ന് നാമകരണം ചെയ്തിരിക്കുന്നത്' ഇത് പ്രത്യേകം ഗൗനിക്കേണ്ടതാണ്.' أَوْلِيَاءَ എന്ന വാക്കിന് 'രക്ഷാധികാരികൾ' എന്നും അർത്ഥം വരാം പക്ഷേ, 'വിശ്വസിക്കാത്തവർക്കാണ് പിശാചുക്കളെ രക്ഷാധികാരിക ളാക്കിവെച്ചിരിക്കുന്നത്.' എന്നല്ല അല്ലാഹു പറഞ്ഞ വാക്യത്തിന്റെ അർത്ഥമെന്ന് അറബി ഭാഷയിൽ അൽപ പരിചയമെങ്കിലും ഉള്ള ഏവർക്കും അറിയാവുന്നതാണ്. അതുപോ ലെത്തന്നെ, 'വിശ്വസിക്കാത്തവരുടെ രക്ഷാധികാരികൾക്കാണ് ഇവിടെ പിശാച് എന്ന് നാമകരണം ചെയ്തിരിക്കുന്നത്' എന്നു പറഞ്ഞതും വാസ്തവ വിരുദ്ധമത്രെ. ആദം നബി (അ)യെ സ്വർഗത്തിൽനിന്ന് പുറത്താക്കാൻ കുതന്ത്രം മെനഞ്ഞ ഇബ്ലീസി നെയും, അവന്റെ കൂട്ടരെയും ഉദ്ദേശിച്ചാണ് ക്വുർആൻ ഇവിടെ 'പിശാചുക്കൾ' എന്ന് നാമകരണം ചെയ്തിരിക്കുന്നതെന്ന് പ്രാഥമിക ബുദ്ധിയെങ്കിലുമുള്ള ആർക്കും മന സ്സിലാക്കാവുന്നതാണ്.

ഈ വിഷയകമായി കൂടുതൽ മനസ്സിലാക്കാൻ അൽബക്വറഃ 39-ാം ആയത്തിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പും സൂ: അസ്സ്വാഫ്ഫാത്തിന് ശേഷമുള്ള വ്യാഖ്യാനക്കു റിപ്പും ഉപകരിക്കും.

وَإِذَا فَعَلُوا۟ فَـٰحِشَةً قَالُوا۟ وَجَدْنَا عَلَيْهَآ ءَابَآءَنَا وَٱللَّهُ أَمَرَنَا بِهَا ۗ قُلْ إِنَّ ٱللَّهَ لَا يَأْمُرُ بِٱلْفَحْشَآءِ ۖ أَتَقُولُونَ عَلَى ٱللَّهِ مَا لَا تَعْلَمُونَ ﴿٢٨﴾

**《28》 അവർ വല്ല നീചവൃത്തിയും ചെയ്താൽ അവർ പറയും: 'ഞങ്ങ ളുടെ പിതാക്കളെ ഞങ്ങൾ അപ്ര കാരം കണ്ടെത്തിയിരിക്കുന്നു; അല്ലാ ഹു ഞങ്ങളോട് അതിന് കൽപിക്കു കയും ചെയ്തിരിക്കുന്നു'. പറയുക നിശ്ചയമായും, അല്ലാഹു നീചവൃത്തി ക്ക് കൽപിക്കുകയില്ല.**

**അല്ലാഹുവിന്റെ പേരിൽ നിങ്ങൾ ക്ക് അറിഞ്ഞുകൂടാത്തത് നിങ്ങൾ പറ യുകയോ?!**

﴾28﴿ وَإِذَافَعَلُوا അവർ ചെയ്താൽ فَاحِشَةً ഒരു നീചവൃത്തി, വല്ല നീചകൃത്യവും قَالُوا അവർ പറയും وَجَدْنَا ഞങ്ങൾ കണ്ടെത്തിയിരിക്കുന്നു عَلَيْهَا അതിന്മേൽ (അപ്രകാരം) آبَاءَنَا ഞങ്ങളുടെ പിതാക്കളെ (പൂർവ്വികന്മാരെ) وَاللَّهُ അല്ലാഹു, അല്ലാഹുവാകട്ടെ أَمَرَنَا ഞങ്ങളോട് കൽപിക്കുകയും ചെയ്തിരിക്കുന്നു بِهَا അതിന്, അതുകൊണ്ട്, അതിനെപറ്റി قُلْ നീ പറയുക إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يَأْمُرُ അവൻ കൽപിക്കയില്ല بِالْفَحْشَاءِ നീചവൃത്തിക്ക് أَتَقُولُونَ നിങ്ങൾ പറയുന്നുവോ, പറയുകയോ عَلَى اللَّهِ അല്ലാഹുവിന്റെ പേരിൽ مَا لَا تَعْلَمُونَ നിങ്ങൾക്കറിയാത്തത്

---

قُلْ أَمَرَ رَبِّي بِٱلْقِسْطِ ۖ

**﴾29﴿ പറയുക: 'എന്റെ റബ്ബ് നീതിമുറക്ക് [അത് പാലിക്കുവാൻ] കൽപിച്ചിരിക്കുന്നു.**

وَأَقِيمُوا۟ وُجُوهَكُمْ عِندَ كُلِّ مَسْجِدٍ وَٱدْعُوهُ مُخْلِصِينَ لَهُ ٱلدِّينَ ۚ

**എല്ലാ നമസ്കാര സ്ഥാനത്തിങ്കലും നിങ്ങൾ നിങ്ങളുടെ മുഖങ്ങളെ നേരെ നിറുത്തുവിൻ എന്നും; മതം (അഥവാ കീഴ്വണക്കം) അവനു നിഷ്കളങ്കമാക്കികൊണ്ട് അവനെ വിളി(ച്ചു പ്രാർത്ഥി)ക്കുകയും ചെയ്യുവിൻ എന്നും (കല്പിച്ചിരിക്കുന്നു).**

كَمَا بَدَأَكُمْ تَعُودُونَ ﴿٢٩﴾

**നിങ്ങളെ അവൻ ആദ്യമാ(യി ഉണ്ടാ)ക്കിയതു പോലെത്തന്നെ, നിങ്ങൾ മടങ്ങുന്നതാണ്.**

فَرِيقًا هَدَىٰ وَفَرِيقًا حَقَّ عَلَيْهِمُ ٱلضَّلَٰلَةُ ۗ إِنَّهُمُ ٱتَّخَذُوا۟ ٱلشَّيَٰطِينَ أَوْلِيَآءَ مِن دُونِ ٱللَّهِ وَيَحْسَبُونَ أَنَّهُم مُّهْتَدُونَ ﴿٣٠﴾

**﴾30﴿ ഒരു വിഭാഗത്തെ അവൻ നേർമാർഗത്തിലാക്കിയിരിക്കുന്നു; ഒരു വിഭാഗത്തെയാകട്ടെ- അവരുടെ മേൽ വഴിപിഴവ് അവകാശപ്പെട്ടിരിക്കുന്നു. (അവരെ വഴിപിഴവിലുമാക്കിയിരിക്കുന്നു). (കാരണം) നിശ്ചയമായും, ഇവർ അല്ലാഹുവിന് പുറമെ പിശാചുക്കളെ ബന്ധുമിത്രങ്ങളാക്കിവെച്ചിരിക്കുന്നു. തങ്ങൾ നേർമാർഗം പ്രാപിച്ചവരാണെന്ന് അവർ കണക്കാക്കുകയും ചെയ്യുന്നു.**

---

﴾29﴿ قُلْ നീ പറയുക أَمَرَ رَبِّي എന്റെ റബ്ബ് കൽപിച്ചിരിക്കുന്നു بِالْقِسْطِ നീതിമുറക്ക്,

നീതിയെപറ്റി وَأَقِيمُوا നിങ്ങൾ നിലനിറുത്തുക (ശരിക്ക് നിറുത്തുക)യും ചെയ്യുവിൻ وُجُوهَكُمْ നിങ്ങളുടെ മുഖങ്ങളെ عِندَ كُلِّ എല്ലാറ്റിങ്കലും, എല്ലാറ്റിന്റെ അടുത്തും مَسْجِدٍ സുജൂദ് (നമസ്കാര)സ്ഥാനം, പള്ളി وَادْعُوهُ അവനെ നിങ്ങൾ വിളിക്കുക (പ്രാർത്ഥി ക്കുക)യും ചെയ്യുവിൻ مُخْلِصِينَ നിഷ്കളങ്കരായിക്കൊണ്ട്, തനിച്ചാക്കിയവരായി لَهُ അവന് الدِّينَ മതം, കീഴ്വണക്കം, വഴിപാട് كَمَا بَدَأَكُمْ നിങ്ങളെ അവൻ തുടങ്ങിയ (ആ ദ്യമുണ്ടാക്കിയ)തുപോലെ تَعُودُونَ നിങ്ങൾ മടങ്ങും (വീണ്ടും ആകും) ﴾30﴿ فَرِيقًا ഒരു വിഭാഗത്തെ, കൂട്ടരെ هَدَىٰ അവൻ നേർമാർഗത്തിലാക്കിയിരിക്കുന്നു وَفَرِيقًا ഒരു വിഭാ ഗത്തെ, കൂട്ടരെ حَقَّ عَلَيْهِمُ അവരിൽ അവകാശപ്പെട്ടിരിക്കുന്നു الضَّلَالَةُ ദുർമാർഗം, വഴി പിഴവ് إِنَّهُمُ നിശ്ചയമായും അവർ اتَّخَذُوا ആക്കിവെച്ചു, സ്വീകരിച്ചു الشَّيَاطِينَ പിശാചു ക്കളെ أَوْلِيَاءَ ബന്ധുമിത്രങ്ങൾ, കാര്യകർത്താക്കൾ مِن دُونِ اللَّهِ അല്ലാഹുവിനെ കൂടാതെ, പുറമെ وَيَحْسَبُونَ അവർ കണക്കാക്കുകയും (വിചാരിക്കുകയും) ചെയ്യുന്നു, ഗണിക്കു കയും ചെയ്തിരുന്നു أَنَّهُم അവർ (ആകുന്നു) എന്ന് مُّهْتَدُونَ നേർമാർഗം പ്രാപിച്ചവർ.

---

فاحشة (നീചവൃത്തി) കൊണ്ടുദ്ദേശ്യം ബിംബാരാധന തുടങ്ങിയ എല്ലാ നീചപ്ര വൃത്തികളും ആകാവുന്നതാണ്. വസ്ത്രം ധരിക്കാതെ പൂർണ നഗ്നരായിക്കൊണ്ട് മുശ്രിക്കുകൾ ത്വവാഫ് (കഅ്ബഃ പ്രദക്ഷിണം) ചെയ്തിരുന്നതിനെയാണ് ഇവിടെ പ്രധാനമായും ഉദ്ദേശിച്ചിരിക്കുന്നത് എന്നത്രെ അധിക വ്യാഖ്യാതാക്കളുടെയും അഭി പ്രായം. തുടർന്നുള്ള വാക്യങ്ങൾ പരിശോധിക്കുമ്പോഴും, ചില രിവായത്തുകൾ പരിഗ ണിക്കുമ്പോഴും ആ അഭിപ്രായം ശരിയാകുവാൻ ന്യായമുണ്ട് താനും. പാപം ചെയ്വാൻ ഉപയോഗിച്ച വസ്ത്രം ഉടുത്തുകൊണ്ട് ത്വവാഫ് ചെയ്യുന്നത് നന്നല്ലെന്നായിരുന്നു അതിന് അവർ പറഞ്ഞിരുന്ന കാരണം. നമ്മുടെ മാതാക്കൾ നമ്മെ പ്രസവിച്ചപ്പോഴുള്ള അതേ രൂപത്തിൽ നമുക്ക് ത്വവാഫ് ചെയ്യാമെന്നും അവർ പറഞ്ഞിരുന്നുവത്രെ. സ്ത്രീ പുരുഷ വ്യത്യാസം അതിലില്ലായിരുന്നു. എങ്കിലും സ്ത്രീകൾ രാത്രിയും, പുരുഷന്മാർ പകലും ആയിരുന്നു അങ്ങിനെ ചെയ്തിരുന്നതെന്ന് ഇബ്നു അബ്ബാസ് (റ)ൽ നിന്ന് മുസ്ലിം (റ) നിവേദനം ചെയ്തിട്ടുള്ള ഒരു ഹദീഥിൽ വന്നിരിക്കുന്നു.

ഇങ്ങനെയുള്ള ദുർവൃത്തികൾക്ക് അവരുടെ ന്യായീകരണം, പൂർവ്വപിതാക്കളുടെ അനുകരണമായിരിക്കും. പരമ്പരാഗതമായ അന്ധവിശ്വാസങ്ങളിലും, അനാചാരങ്ങളിലും മുഴുകിയവർക്ക് എല്ലാ കാലത്തും പറയാനുള്ള ന്യായമാണല്ലോ അത്. പൂർവ്വീകന്മാർ മുതൽക്കേ നടന്നു വരുന്നതാകകൊണ്ട് ഇതെല്ലാം അല്ലാഹു കൽപിച്ച മതവിധികൾ തന്നെയാണെന്നും അവർ വാദിക്കും. ഇതൊക്കെ ബുദ്ധിഹീനമായ നീചകൃത്യങ്ങളാണ്; ഇമ്മാതിരി നീചകൃത്യങ്ങൾക്ക് ഒരിക്കലും അല്ലാഹു കൽപിക്കുകയില്ല; യുക്തിപരമോ പ്രമാണപരമോ ആയ ഒരടിസ്ഥാനവും കൂടാതെ അല്ലാഹുവിന്റെ പേരിൽ കളവ് പറ ഞ്ഞുണ്ടാക്കലാണത്; നമസ്കാരം, പ്രാർത്ഥന മുതലായ ആരാധനാ കർമങ്ങൾ അവ നുമാത്രം അർപ്പിച്ചുകൊണ്ട് മുഖവും മനസ്സും അവനിലേക്ക് തിരിക്കണം എന്നിങ്ങി നെയുള്ള നീതി യുക്തമായ കാര്യങ്ങൾ മാത്രമേ അവൻ കൽപിക്കൂ എന്നൊക്കെയാണ് അവർക്ക് മറുപടി നൽകുവാൻ നബിﷺയോട് കൽപിച്ചതിന്റെ സാരം.

مسجد (മസ്ജിദ്) എന്ന വാക്കിന്റെ അർത്ഥം 'സുജൂദ് ചെയ്യുന്ന സ്ഥലം' എന്നാകുന്നു. 'നമസ്കാരവേള, പള്ളി, പ്രാർത്ഥനാസ്ഥലം' എന്നിങ്ങിനെയുള്ള ഉദ്ദേശ്യങ്ങളിലാണത് സാധാരണ ഉപയോഗിക്കപ്പെടാറുള്ളത്. (دين) ദീൻ എന്ന വാക്കിന് 'മതം, നടപടി, അനുസരണം, കീഴ്വണക്കം, ആചാരം, വഴിപാട്, പതിവ്, ചര്യ, പ്രതിഫലം' എന്നിങ്ങനെ സന്ദർഭമനുസരിച്ചു പല അർത്ഥങ്ങളും വരാം. നിങ്ങളെ ആദ്യമായി ഉണ്ടാക്കിയതുപോലെ നിങ്ങൾ വീണ്ടും മടങ്ങും (كَمَا بَدَأَكُمْ تَعُودُونَ) എന്ന വാക്യത്തിന് പലരും പലതരം വ്യാഖ്യാനം നൽകിക്കാണുന്നു. ഇഹത്തിൽ ജീവിച്ചതുപോലെ മരണശേഷം വീണ്ടും ജീവിക്കും; മണ്ണിൽ നിന്ന് സൃഷ്ടിക്കപ്പെട്ടതുപോലെ വീണ്ടും മണ്ണോട്ചേരും; ജനിക്കുമ്പോൾ നഗ്നരും ചേലാകർമം ചെയ്യപ്പെടാത്തവരുമായിരുന്നതുപോലെത്തന്നെ രണ്ടാമത് ജീവിക്കുമ്പോഴും ആയിരിക്കും; മുസ്ലിംകളായിരുന്നവർ മുസ്ലിംകളായും, അവിശ്വാസികളായിരുന്നവർ അവിശ്വാസികളായും മടങ്ങിവരും; ശൂന്യതയിൽ നിന്ന് സൃഷ്ടിച്ചുണ്ടാക്കിയതുപോലെ വീണ്ടും ജീവിപ്പിക്കപ്പെടും എന്നൊക്കെയാണ് ആ വ്യാഖ്യാനങ്ങളുടെ ചുരുക്കം. അല്ലാഹു ഉപയോഗിച്ച വാക്ക് ഈ വ്യാഖ്യാനങ്ങളെല്ലാം ഉൾക്കൊള്ളുമാറ് വിശാലാർത്ഥമുള്ളതാകുന്നു താനും.

രണ്ടാമത്തെ വചനത്തിൽ പറഞ്ഞതിന്റെ സാരം ഇതാണ്; മരണശേഷം മടങ്ങിവരുമ്പോൾ നിങ്ങൾ രണ്ടു തരക്കാരായിരിക്കും. ഒരു കൂട്ടർ അല്ലാഹു നേർമാർഗത്തിലാക്കിയ ഭാഗ്യവാന്മാർ, മറ്റൊരു കൂട്ടർ ദുർമാർഗികളായിരിക്കുവാൻ അവകാശപെട്ടവരാകകൊണ്ട് ദുർമാർഗികളായി വിധിക്കപ്പെട്ട നിർഭാഗ്യവാന്മാർ. ഇവർ ദുർമാർഗികളാകുവാൻ കാരണം അവർ തന്നെയാണ്. അവരുടെ ബദ്ധശത്രുക്കളായ പിശാചുക്കളെയാണവർ തങ്ങളുടെ ബന്ധുമിത്രങ്ങളും കാര്യകർത്താക്കളുമാക്കി വെച്ചത്. അവരുടെ ദുരുപദേശങ്ങളെ അവർ അനുസരിക്കുകയും അതൊക്കെ നേരായ മാർഗം തന്നെയെന്ന് ധരിച്ചുവശാകുകയും ചെയ്തുവന്നു.

തങ്ങൾ സന്മാർഗം പ്രാപിച്ചവരാണെന്ന് അവർ ഗണിക്കുകയും ചെയ്തിരുന്നു (وَيَحْسَبُونَ أَنَّهُم مُّهْتَدُونَ) എന്ന് ദുർമാർഗികളെപറ്റി പറഞ്ഞതിൽനിന്ന് ഒരാൾ താൻ സ്വീകരിച്ച മാർഗം നല്ലതും ശരിയുമാണെന്ന് വിചാരിച്ചതുകൊണ്ട് കാര്യമില്ലെന്നും, അതു യഥാർത്ഥത്തിൽ നല്ലതും ശരിയും ആയിരിക്കുക തന്നെ വേണ്ടതുണ്ടെന്നും എന്നാൽ മാത്രമേ അല്ലാഹുവിങ്കൽ അത് സ്വീകാര്യമായിരിക്കുകയുള്ളൂവെന്നും, അതുകൊണ്ട് നല്ലതും ചീത്തയും ഏതേതാണെന്ന് അന്വേഷിച്ചറിയൽ മനുഷ്യന്റെ കടമയാണെന്നും മനസ്സിലാക്കാവുന്നതാകുന്നു. ഒരു നബി വചനത്തിൽ ഇപ്രകാരം വന്നിട്ടുണ്ട്: 'ഒരു അടിയാൻ, മനുഷ്യരുടെ ദൃഷ്ടിയിൽ സ്വർഗക്കാരുടെ പ്രവൃത്തികൾ ചെയ്തുകൊണ്ടിരിക്കും; അവൻ യഥാർത്ഥത്തിൽ നരകക്കാരിൽപെട്ടവനായിരിക്കും. ഒരുവൻ മനുഷ്യരുടെ ദൃഷ്ടിയിൽ നരകക്കാരുടെ പ്രവൃത്തികൾ ചെയ്തുകൊണ്ടിരിക്കും; അവൻ യഥാർത്ഥത്തിൽ സ്വർഗക്കാരിൽപെട്ടവനുമായിരിക്കും. കർമങ്ങൾ (വിലയിരുത്തപ്പെടുന്നത്) അവസാന സ്ഥിതിഗതികൾക്കനുസരിച്ചായിരിക്കും' (ബു). മനുഷ്യരെ വിളിച്ചുകൊണ്ട് വീണ്ടും അല്ലാഹു പറയുന്നു:-

۞ يَـٰبَنِىٓ ءَادَمَ

﴿31﴾ **ആദമിന്റെ സന്തതികളേ,**

| | |
|---|---|
| خُذُواْ زِينَتَكُمْ | **എല്ലാ നമസ്കാര സ്ഥാനത്തിങ്കലും നിങ്ങൾ നിങ്ങളുടെ ഭംഗി [വസ്ത്രങ്ങൾ] എടുത്തു(പയോഗിച്ചു)കൊള്ളുവിൻ;** |
| عِندَ كُلِّ مَسْجِدٍ | |
| وَكُلُواْ وَٱشْرَبُواْ وَلَا تُسْرِفُوٓاْ | **നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തു കൊള്ളുവിൻ. അമിതമാക്കുകയും അരുത്.** |
| إِنَّهُۥ لَا يُحِبُّ ٱلْمُسْرِفِينَ ﴿٣١﴾ | **നിശ്ചയമായും, അമിതമാക്കുന്നവരെ അവൻ [അല്ലാഹു] ഇഷ്ടപ്പെടുകയില്ല.** |

﴾31﴿ يَابَنِي آدَمَ ആദമിന്റെ സന്തതികളേ (മക്കളേ) خُذُوا നിങ്ങൾ എടുത്തു (ഉപയോഗിച്ചു-സ്വീകരിച്ചു) കൊള്ളുവിൻ زِينَتَكُمْ നിങ്ങളുടെ ഭംഗി, അലങ്കാരം, അഴക് عِنْدَ كُلِّ مَسْجِدٍ എല്ലാ സുജൂദ് (നമസ്കാര)വേളയിലും, നമസ്കാര സ്ഥലത്തിങ്കലും وَكُلُوا നിങ്ങൾ തിന്നുകയും ചെയ്യുവിൻ وَاشْرَبُوا നിങ്ങൾ കുടിക്കുകയും ചെയ്യുവിൻ وَلَا تُسْرِفُوا നിങ്ങൾ അമിതമാക്കുക (അതിരു കടക്കുക)യും ചെയ്യരുത് إِنَّهُ നിശ്ചയമായും അവൻ لَا يُحِبُّ ഇഷ്ടപ്പെടുകയില്ല الْمُسْرِفِينَ അതിരുവിടുന്നവരെ, അമിതമാക്കുന്നവരെ

---

മുകളിൽ പ്രസ്താവിച്ചപോലെ, നഗ്നരായ നിലയിൽ ത്വവാഫും നമസ്കാരം പോലെയുള്ള ആരാധനാ കർമങ്ങളും നടത്തുന്ന സമ്പ്രദായം ഉപേക്ഷിക്കണം; ആരാധനാ കർമങ്ങളിൽ പങ്കെടുക്കുമ്പോൾ നഗ്നത മറക്കുക മാത്രമല്ല, ഭംഗിക്കും അലങ്കാരത്തിനുമുള്ള വസ്ത്രങ്ങൾ ധരിക്കുകകൂടി വേണ്ടതാണ് എന്ന് അല്ലാഹു ഉപദേശിക്കുന്നു. അതിനോടനുബന്ധിച്ചുകൊണ്ട് ഭക്ഷണപാനീയങ്ങൾ ഉപയോഗിക്കുന്നതിനെക്കുറിച്ചും ഉപദേശിച്ചിരിക്കുന്നു. ഭക്ഷണപാനീയങ്ങൾ മുതലായ അല്ലാഹു നൽകിയ അനുഗ്രഹങ്ങൾ ഉപേക്ഷിച്ചു ബുദ്ധിമുട്ടും ഞെരുക്കവും അനുഭവിക്കുന്നത് ഒരു പുണ്യകർമമാണെന്നും, മോക്ഷമാർഗമാണെന്നും ചില ആളുകൾ മുൻകാലത്തും ഇക്കാലത്തും കരുതാറുണ്ട്. ആ സമ്പ്രദായം ഉപേക്ഷിക്കണമെന്നും, അല്ലാഹു നൽകിയ ആ അനുഗ്രഹങ്ങൾ ആവശ്യവും സന്ദർഭവും അനുസരിച്ച് ഉപയോഗപ്പെടുത്തണമെന്നും, അതിൽ മടികാണിക്കരുതെന്നും, അതേ സമയം അതിലൊന്നും അമിതത്വം ഉണ്ടാവാൻ പാടില്ലെന്നും കൽപിക്കുന്നു. അല്ലാഹുവിന്റെ ഈ കല്പനകളുടെ അടിസ്ഥാനത്തിലാണ് നമസ്കാരവേളകളിൽ -ജുമുഅഃ, ജമാഅത്ത്, പെരുന്നാൾ നമസ്കാരം എന്നിവയിൽ വിശേഷിച്ചും- നല്ല വസ്ത്രങ്ങൾ ധരിക്കുക, വാസനദ്രവ്യം ഉപയോഗിക്കുക, വായ വൃത്തിയാക്കുക, കുളിച്ചു ശുദ്ധിയാകുക മുതലായ കാര്യങ്ങൾക്ക് ഹദീഥുകളിൽ പ്രോത്സാഹനം നൽകപ്പെട്ടു കാണുന്നത്.

നബി ﷺ പറഞ്ഞിരിക്കുന്നു: 'അമിതത്വവും, അഹങ്കാരവുമില്ലാത്തവിധം തിന്നുക

യും, കുടിക്കുകയും, ഉടുക്കുകയും, ധർമം കൊടുക്കുകയും ചെയ്യുവിൻ. നിശ്ചയമായും, അല്ലാഹുവിന്റെ അനുഗ്രഹത്തിന്റെ അടയാളം അവന്റെ അടിയാനിൽ കാണപ്പെടുന്നത് അവൻ ഇഷ്ടപ്പെടുന്നതാണ്' (അ; ന; ജ). ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി ബുഖാരി (റ) പറയുന്നു: 'രണ്ടു കാര്യങ്ങൾ നിന്നിൽനിന്ന് ഒഴിവായാൽ നിനക്ക് വേണ്ടത് നീ തിന്നുകയും, നിനക്ക് വേണ്ടത് നീ കുടിക്കുകയും ചെയ്തുകൊള്ളുക; അമിതത്വവും അഹങ്കാരവും'. മുൻഗാമികളായ ചില മഹാന്മാർ ഇപ്രകാരം പറഞ്ഞതായി ഇബ്നുകഥീർ (റ) ഉദ്ധരിക്കുന്നു: അല്ലാഹു വൈദ്യം മുഴുവനും ഒരു ആയത്തിന്റെ പകുതിയിൽ ഉൾപെടുത്തിയിരിക്കുന്നു. അതായത്: وَكُلُوا وَاشْرَبُوا وَلَا تُسْرِفُوا (തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുക-അമിതമാക്കുകയും ചെയ്യരുത്). ആവശ്യത്തിലധികം ഉപയോഗിക്കുക, കഴിവിലധികവും സന്ദർഭം നോക്കാതെയും ഉപയോഗിക്കുക, പത്രാസിനും, അന്തസ്സിനും വേണ്ടി ഉപയോഗിക്കുക, മുന്തിയതരം തന്നെ വേണമെന്ന് ശഠിക്കുക, ഹറാമും ഹലാലും നോക്കാതിരിക്കുക മുതലായവയെല്ലാം അമിതത്വത്തിൽ ഉൾപ്പെടുന്നതാണ്.

## വിഭാഗം - 4

قُلْ مَنْ حَرَّمَ زِينَةَ ٱللَّهِ ٱلَّتِىٓ أَخْرَجَ لِعِبَادِهِۦ وَٱلطَّيِّبَٰتِ مِنَ ٱلرِّزْقِ ۚ

﴾32﴿ **(നബിയേ) പറയുക: 'അല്ലാഹു അവന്റെ അടിയാന്മാർക്കു വേണ്ടി പുറപ്പെടുവിച്ചിട്ടുള്ളതായ അവന്റെ (വക) ഭംഗി (വസ്തുക്കളെ) യും, ആഹാരത്തിൽ നിന്നുള്ള നല്ല (വിശിഷ്ട) വസ്തുക്കളെയും നിഷിദ്ധമാക്കിയതാരാണ്?!'**

قُلْ هِىَ لِلَّذِينَ ءَامَنُوا۟ فِى ٱلْحَيَوٰةِ ٱلدُّنْيَا خَالِصَةً يَوْمَ ٱلْقِيَٰمَةِ ۗ

**പറയുക: 'അവ ഐഹിക ജീവിതത്തിൽ വിശ്വസിച്ചവർക്കുവേണ്ടിയുള്ളതാകുന്നു; ഖിയാമത്തുനാളിൽ അവർക്ക് മാത്രമായിക്കൊണ്ട്'.**

كَذَٰلِكَ نُفَصِّلُ ٱلْءَايَٰتِ لِقَوْمٍ يَعْلَمُونَ ﴿٣٢﴾

**ഇപ്രകാരം, അറിയാവുന്ന ജനങ്ങൾക്കുവേണ്ടി 'ആയത്ത്' [ലക്ഷ്യം] കളെ നാം വിശദീകരിക്കുന്നു.**

---

﴾32﴿ قُلْ പറയുക مَنْ حَرَّمَ നിഷിദ്ധ (ഹറാ)മാക്കിയതാരാണ് زِينَةَ اللَّهِ അല്ലാഹുവിന്റെ ഭംഗിയെ (അലങ്കാരത്തെ) الَّتِي أَخْرَجَ അവൻ പുറപ്പെടുവിച്ച (ഉല്പാദിപ്പിച്ച)തായ لِعِبَادِهِ തന്റെ (അവന്റെ) അടിയാന്മാർക്ക് വേണ്ടി وَالطَّيِّبَاتِ നല്ല (വിശിഷ്ട) വസ്തുക്കളെയും مِنَ الرِّزْقِ ആഹാര (ഉപജീവന)ത്തിൽ നിന്ന് قُلْ هِيَ പറയുക അവ لِلَّذِينَ آمَنُوا വിശ്വസിച്ചവർക്കുള്ളതാണ് (വേണ്ടിയാണ്) فِي الْحَيَاةِ ജീവിതത്തിൽ الدُّنْيَا ഇഹലോക, ഐഹിക

خَالِصَةً മാത്രമായിക്കൊണ്ട്, തനിയേയായിട്ട് يَوْمَ الْقِيَامَةِ ക്വിയാമത്ത് നാളിൽ كَذَٰلِكَ അ(ഇ)പ്രകാരം نُفَصِّلُ നാം വിശദീകരിക്കുന്നു الْآيَاتِ ലക്ഷ്യങ്ങളെ, ദൃഷ്ടാന്തങ്ങളെ لِقَوْمٍ ജനങ്ങൾക്കുവേണ്ടി يَعْلَمُونَ അവർ അറിയുന്നു.

---

ഭംഗിക്കും അഴകിനും വേണ്ടി മനുഷ്യർ ഉപയോഗിക്കാറുള്ള വസ്ത്രം മുതലായ ഉപകരണങ്ങളെയും, വിശിഷ്ടങ്ങളായ ഭക്ഷണപാനീയങ്ങളെയും ഈ ഭൂമിയിൽ സൃഷ്ടിച്ചുണ്ടാക്കിത്തന്നത് അല്ലാഹുവാണ്. അതവന്റെ അടിയാന്മാർക്കുവേണ്ടി ഉണ്ടാക്കിയതുമാകുന്നു. എന്നിരിക്കെ, അവയിൽ ചിലത് നിഷിദ്ധമായതാണ് -ഉപയോഗിച്ചുകൂടാ- എന്ന് വിധി കൽപിക്കാൻ ആർക്കാണ് അധികാരവും അവകാശവുമുള്ളത്?! എന്ന് അല്ലാഹു ചോദിക്കുന്നു. ഇല്ല; അല്ലാഹുവിനല്ലാതെ ആർക്കും അതിനവകാശമില്ല; വല്ലവരും അങ്ങിനെ ചെയ്താൽ അത് സ്വീകാര്യവുമല്ല എന്നർത്ഥം. നല്ല വസ്ത്രം ധരിക്കുക, നല്ല ആഹാരം കഴിക്കുക മുതലായവ തെറ്റാണെന്നും അതു ആത്മീയ പുരോഗതിക്ക് ഹാനികരമാണെന്നും ധരിക്കുന്ന എല്ലാവരുടെയും -അവർ മുസ്‌ലിംകളോ അമുസ്‌ലിംകളോ ആവട്ടെ- നേരെയുള്ള ശക്തിയായ ഒരു പ്രതിഷേധമാണ് അല്ലാഹുവിന്റെ ഈ ചോദ്യം. അല്ലാഹു നിഷിദ്ധമാക്കാത്തതിനെ നിഷിദ്ധമാക്കുന്നത് അക്രമവും ധിക്കാരവുമാകുന്നു. മാത്രമല്ല, അവൻ നൽകിയ അനുഗ്രഹങ്ങൾ ഉപയോഗപ്പെടുത്തുവാൻ സൗകര്യമുണ്ടായിട്ടും കൽപിച്ചുകൂട്ടി അത് ഉപേക്ഷിക്കുന്നത് നന്ദികേടുമാണ്. അതുകൊണ്ടാണ് ഇത്രയും ശക്തിയായ സ്വരത്തിൽ ഇതിനെപറ്റി പ്രസ്താവിക്കുന്നത്. പിന്നീട് പറഞ്ഞതിന്റെ താൽപര്യം ഇതാണ്: മേൽ സൂചിപ്പിച്ചതുപോലെയുള്ള വസ്തുക്കളെല്ലാം അല്ലാഹു ഈ ലോകത്ത് ഉൽപാദിപ്പിച്ചിരിക്കുന്നത് യഥാർത്ഥത്തിൽ സത്യവിശ്വാസികൾക്ക് വേണ്ടിയാകുന്നു. എങ്കിലും അവിശ്വാസികളും അവയുടെ ഉപയോഗത്തിൽ പങ്കുകൊണ്ടു വരുന്നുവെന്നു മാത്രം. അല്ലാഹു അത് തടയുന്നുമില്ല. എന്നാൽ, അന്ത്യനാൾ വന്നുകഴിഞ്ഞാൽ പിന്നെ, ഇങ്ങിനെയുള്ള അനുഗ്രഹങ്ങൾ സത്യവിശ്വാസികൾക്ക് മാത്രമേ ലഭിക്കുകയുള്ളൂ. അവസാനത്തെ വാക്യത്തിൽ ഇതൊക്കെ ഇങ്ങിനെ വിശദീകരിച്ചു വിവരിച്ചു തരുന്നത് കാര്യങ്ങൾ ഗ്രഹിച്ചു മനസ്സിലാക്കുന്നവർക്ക് അറിയുവാൻ വേണ്ടിയാണെന്നും ചൂണ്ടിക്കാട്ടുന്നു.

ഭക്ഷണപാനീയങ്ങളിൽ പോലും അമിതത്വവും അതിരുകവിച്ചലും പാടില്ലെന്നും, പത്രാസും പെരുമയും ഉണ്ടായിക്കൂടാ എന്നും കഴിഞ്ഞ വചനത്തിൽ നിന്നും മേലുദ്ധരിച്ചതുപോലെയുള്ള ഹദീഥുകളിൽ നിന്നും വ്യക്തമായിരിക്കെ, അലങ്കാര വസ്തുക്കൾ ഉപയോഗിക്കുന്നതിൽ പ്രത്യേകിച്ചും മിതത്വം പലിക്കേണ്ടതുണ്ടെന്ന് പറയേണ്ടതില്ലല്ലോ. നമ്മുടെ കാലത്തെ സംബന്ധിച്ചിടത്തോളം പറയുകയാണെങ്കിൽ, അല്ലാഹു നൽകിയ സുഖസൗകര്യങ്ങളും അലങ്കാര വിഭവങ്ങളും ഉപയോഗപ്പെടുത്താത്തവരായി അധികമാരെയും കാണപ്പെടുകയില്ല. അവ ഉപയോഗിക്കുന്നതിലും വർദ്ധിപ്പിക്കുന്നതിലുമുള്ള വാശിയും കിടമൽസരവുമാണ് പരക്കെയുള്ളത്. മാത്രമല്ല, അലങ്കാരത്തിന്റെയും ഭംഗിയുടെയും പേരിൽ ഏത് വികൃത മാർഗവും സ്വീകരിക്കാമെന്നും, ഐഹിക ജീവിതത്തിന്റെ പ്രധാന ലക്ഷ്യം തന്നെ അതാണെന്നുമുള്ളിടത്തോളം പൊതുജന മനഃസ്ഥിതി എത്തിച്ചേർന്നിരിക്കുകയാണ്! അല്ലാഹുവിൽ ശരണം!

قُلۡ إِنَّمَا حَرَّمَ رَبِّيَ ٱلۡفَوَٰحِشَ مَا ظَهَرَ مِنۡهَا وَمَا بَطَنَ وَٱلۡإِثۡمَ وَٱلۡبَغۡيَ بِغَيۡرِ ٱلۡحَقِّ وَأَن تُشۡرِكُواْ بِٱللَّهِ مَا لَمۡ يُنَزِّلۡ بِهِۦ سُلۡطَٰنٗا وَأَن تَقُولُواْ عَلَى ٱللَّهِ مَا لَا تَعۡلَمُونَ ﴿٣٣﴾

**﴿33﴾ പറയുക: 'നിശ്ചയമായും, എന്റെ റബ്ബ് നിഷിദ്ധമാക്കിയിരിക്കുന്നത്: നീചവൃത്തികളും അവയില്‍ പ്രത്യക്ഷമായതും പരോക്ഷമായതും, പാപവും, ന്യായമല്ലാതെയുള്ള അതിക്രമ (അഥവാ കയ്യേറ്റ)വും, യാതൊരു (അധികൃത) രേഖയും അല്ലാഹു അവതരിപ്പിച്ചിട്ടില്ലാത്തതിനെ നിങ്ങള്‍ അവനോട് പങ്കുചേര്‍ക്കുന്നതും, നിങ്ങള്‍ക്ക് അറിഞ്ഞുകൂടാത്തത് നിങ്ങള്‍ അല്ലാഹുവിന്റെ പേരില്‍ പറഞ്ഞുണ്ടാക്കുന്നതും (മാത്രം) ആകുന്നു.**

---

﴾33﴿ قُلْ നീ പറയുക إِنَّمَا حَرَّمَ നിഷിദ്ധമാക്കിയത് (ഇവ മാത്രം), നിശ്ചയമായും ഹറാമാക്കി رَبِّيَ എന്റെ റബ്ബ് الْفَوَاحِشَ നീചവൃത്തികളെ (മാത്രം) مَاظَهَرَ പ്രത്യക്ഷമായത് (വെളിവായത്) مِنْهَا അവയില്‍ നിന്ന് وَمَابَطَنَ പരോക്ഷമായതും (മറഞ്ഞതും) وَالإِثْمَ കുറ്റവും, പാപവും وَالْبَغْيَ അതിക്രമവും, കയ്യേറ്റവും, ധിക്കാരവും, അക്രമവും بِغَيْرِ الْحَقِّ ന്യായമില്ലാതെ, അവകാശമില്ലാതെ وَأَنْ تُشْرِكُوا നിങ്ങള്‍ പങ്കു ചേര്‍ക്കലും بِاللَّهِ അല്ലാഹുവിനോട്, അല്ലാഹുവില്‍ مَالَمْ يُنَزِّلْ അവന്‍ അവതരിപ്പിക്കാത്തതിനെ بِهِ അതിന്, അതിനെപറ്റി سُلْطَانًا ഒരു (അധികൃത)രേഖ (ശക്തി-അധികാരം) وَأَنْ تَقُولُوا നിങ്ങള്‍ പറയലും (പറഞ്ഞുണ്ടാക്കലും) عَلَى اللَّهِ അല്ലാഹുവിന്റെ പേരില്‍ مَالاتَعْلَمُونَ നിങ്ങള്‍ക്കറിഞ്ഞുകൂടാത്തത്.

---

നല്ല വസ്തുക്കളെയൊന്നും അല്ലാഹു നിഷിദ്ധമാക്കിയിട്ടില്ലെന്ന് പറയുമ്പോള്‍, എന്നാല്‍ പിന്നെ ഏതുതരം കാര്യങ്ങളാണ് അവന്‍ നിഷിദ്ധമാക്കിയിരിക്കുന്നതെന്ന് ചോദിക്കാമല്ലോ. അതിനൊരു മറുപടിയാണ് ഈ വചനം. അടിസ്ഥാനപരമായി അഞ്ച് തരത്തിലുള്ള കാര്യങ്ങള്‍ മാത്രമേ അവന്‍ നിഷിദ്ധമാക്കിയിട്ടുള്ളൂ -അവയില്‍പെടാത്ത കാര്യങ്ങളൊന്നും അവര്‍ നിഷിദ്ധമാക്കിയിട്ടില്ല- എന്ന് ഈ വചനത്തില്‍ വ്യക്തമാക്കപ്പെട്ടിരിക്കുന്നു. അതായത്:

(1) പ്രത്യക്ഷമോ പരോക്ഷമോ ആയ എല്ലാ നീചവൃത്തികളും. ഇവയെപറ്റി കഴിഞ്ഞ സൂറത്തിലെ 151-ാം വചനത്തിന്റെ വ്യാഖ്യാനത്തിലും മറ്റും മുമ്പ് വിവരിച്ചിട്ടുണ്ട്. നബിﷺ അരുളിച്ചെയ്തതായി ഇബ്നുമസ്ഊദ് (റ) ഉദ്ധരിക്കുന്നു: 'അല്ലാഹുവിനെക്കാള്‍ രോഷമുള്ളവരായി ആരും തന്നെയില്ല, അതുകൊണ്ടാണ് പ്രത്യക്ഷവും പരോക്ഷവുമായ നീചവൃത്തികളെ അവന്‍ നിഷിദ്ധമാക്കിയിരിക്കുന്നത്. അവനെക്കാള്‍ പ്രശംസയെ ഇഷ്ടപ്പെടുന്നവരും വേറെയില്ല' (ബു; മു). മാന്യതക്കും ശുദ്ധതക്കും അഭിമാന

ത്തിനും ക്ഷതമേൽപിക്കുന്ന കാര്യങ്ങളോട് അല്ലാഹുവിനോടുള്ള വെറുപ്പിന്റെ കാഠിന്യംകൊണ്ടാണ് അവൻ എല്ലാവിധ നീചവൃത്തികളെയും നിരോധിച്ചത്. നേരെമ റിച്ച് മാന്യതക്കും, സൽപേരിനും കാരണമാകുന്ന കാര്യങ്ങളെല്ലാം അവന് വളരെ ഇഷ്ട വുമാണ് എന്ന് താൽപര്യം.

(2) കുറ്റകരമായത്. അഥവാ ശാരീരികമോ, ആത്മീയമോ ആയ ദോഷം നിമിത്തം പാപങ്ങളായി നിയമിക്കപെട്ട കാര്യങ്ങൾ.

(3) ന്യായമില്ലാത്ത അതിക്രമം. അഥവാ മറ്റുള്ളവരുടെമേൽ അക്രമവും, കയ്യേ റ്റവും ആയിത്തീരുന്ന കാര്യങ്ങൾ

(4) അല്ലാഹുവിനോട് -അവന്റെ സത്തയിലോ അധികാരാവകാശങ്ങളിലോ ഗുണ ഗണങ്ങളിലോ- ഏതെങ്കിലും വസ്തുവെ പങ്കുചേർക്കൽ. എല്ലാ നിഷിദ്ധങ്ങളിലും വെച്ച് ഏറ്റവും ഗൗരവപ്പെട്ടതും ഇത് തന്നെ. അല്ലാഹുവിങ്കൽ നിന്നുള്ള അധികൃത മായ രേഖയില്ലാത്തതിനെ പങ്കുചേർക്കുക എന്നു പറഞ്ഞത് ശ്രദ്ധേയമാകുന്നു. വിശ്വാ സപരമായ മൗലിക സിദ്ധാന്തങ്ങൾ അല്ലാഹുവിങ്കൽ നിന്നുള്ള വഹ്‌യ് മൂലം ലഭിക്കുന്ന രേഖകളുടെ അടിസ്ഥാനത്തിലേ അംഗീകരിക്കപ്പെടുകയുള്ളൂ, അതിൽ അഭിപ്രായ ത്തിനും അനുമാനത്തിനും സ്ഥാനമില്ല എന്നാണിത് സൂചിപ്പിക്കുന്നത്.

(5) വിവരമില്ലാതെ-അഥവാ തക്കതായ തെളിവും രേഖയും കൂടാതെ- അല്ലാഹു വിന്റെ പേരിൽ വല്ലതും വെച്ചുകെട്ടിപ്പറയുക. മതത്തിലില്ലാത്തത് കുട്ടിച്ചേർക്കൽ, അല്ലാഹു നിയമിക്കാത്ത ആചാരാനുഷ്ഠാനങ്ങൾ നിർമിക്കൽ, സ്വാഭിപ്രായത്തിനും സ്ഥാപിത താൽപര്യത്തിനും യോജിച്ച ഫത്‌വാ (മതവിധി) പുറപ്പെടുവിക്കൽ, അല്ലാഹു അനുവദനീയമാക്കിയതിനെ നിഷിദ്ധവും, നിഷിദ്ധമാക്കിയതിനെ അനുവദനീയവുമാ ക്കൽ തുടങ്ങിയതെല്ലാം ഇതിൽ ഉൾപെട്ടതാകുന്നു. ഈ അഞ്ചിൽ ഏതെങ്കിലും ഒരു തരത്തിൽപെട്ട കാര്യങ്ങളേ അല്ലാഹു നിഷിദ്ധമാക്കിയിട്ടുള്ളൂവെന്നാണ് അല്ലാഹു പറ യുന്നത്.

وَلِكُلِّ أُمَّةٍ أَجَلٌ ۖ فَإِذَا جَآءَ أَجَلُهُمْ لَا يَسْتَأْخِرُونَ سَاعَةً ۖ وَلَا يَسْتَقْدِمُونَ ﴿٣٤﴾

**﴾34﴿ എല്ലാ (ഓരോ) സമുദായത്തി നുമുണ്ട് ഒരു അവധി. അങ്ങിനെ, അവരുടെ അവധി വന്നാൽ അവർ ഒരു നാഴിക നേരവും പിന്നോട്ട് പോകുകയാകട്ടെ, മുന്നോട്ട് പോകുക യാകട്ടെ ചെയ്കയില്ല.**

---

﴾34﴿ وَلِكُلِّ أُمَّةٍ എല്ലാ സമുദായത്തിനുമുണ്ട് أَجَلٌ ഒരു അവധി فَإِذَا جَاءَ അങ്ങനെ (അതിനാൽ) വന്നാൽ أَجَلُهُمْ അവരുടെ അവധി لَا يَسْتَأْخِرُونَ അവർ പിന്തി(പിന്നോട്ട്) പോകുകയില്ല سَاعَةً ഒരു നാഴികനേരം وَلَا يَسْتَقْدِمُونَ അവർ മുന്തി (മുന്നോട്ടു)പോകു കയുമില്ല.

---

നൂഹ് നബി(അ)യുടെ സമുദായവും, അതിനുശേഷം മറ്റു ചില സമുദായങ്ങളും അവരുടെ അക്രമഫലമായി ഉന്മൂലനാശത്തിന് ഇരയായ കഥ വിവരിച്ചശേഷം, സൂറ

ഒരു) مَا تَسْبِقُ مِنْ أُمَّةٍ أَجَلَهَا وَمَا يَسْتَأْخِرُونَ -المؤمنون:٤٣ ത്തുൽ മുഅ്മിനൂനിൽ പറയുന്നു: സമുദായവും തന്നെ അതിന്റെ അവധിയെ മുൻകടക്കുകയില്ല; അവർ പിന്നോട്ട് പോവുകയുമില്ല). നശിപ്പിക്കപ്പെട്ട ഓരോ രാജ്യവും -അഥവാ രാജ്യക്കാരും- അതാതിനു നിശ്ചയിക്കപ്പെട്ട അവധി അനുസരിച്ച് തന്നെയാണ് നശിച്ചതെന്ന് സൂചിപ്പിച്ചുകൊണ്ട് സൂ: ഹിജ്ർ 5ലും ഇതേ വാക്യം കാണാം. ഈ ആശയം തന്നെയാണ് ഈ വചനത്തിലും കാണുന്നത്. അല്ലാഹുവിനെക്കുറിച്ചുള്ള ബോധവും സന്മാർഗ നിഷ്ഠയും അവശേഷിക്കുന്ന കാലത്തോളം സമുദായങ്ങൾ ജീവനോടും ജീവസ്സോടും കൂടിയിരിക്കും. നേരെ മറിച്ച് ധിക്കാരത്തിലും ദുർമാർഗത്തിലും അതിരു കവിയുമ്പോൾ അവർക്ക് നാശം സംഭവിക്കുകയും ചെയ്യും. എപ്പോഴാണത് സംഭവിക്കുകയെന്നും, സംഭവിക്കേണ്ടതെന്നും അല്ലാഹുവിനു മാത്രമേ അറിയുകയുള്ളൂ. അതിന് നിശ്ചയിക്കപ്പെട്ട സമയത്തല്ലാതെ അതിന്റെ അൽപമെങ്കിലും മുമ്പോ പിമ്പോ അതൊരിക്കലും സംഭവിക്കുകയില്ല.

നാശം എന്ന് പറഞ്ഞതിൽ, മുൻസമുദായങ്ങളിൽ കഴിഞ്ഞപോലെയുള്ള ഉന്മൂല ശിക്ഷകൾക്ക് പുറമെ, സമുദായത്തെ പൊതുവായി ബാധിക്കുന്ന തരത്തിലുള്ള അധഃപതനം, നിന്ദ്യത, പരാധീനത, ശത്രുമർദ്ദനം, പ്രകൃതിക്ഷോഭം മുതലായവയും ഉൾപ്പെടുന്നു. മുൻ സമുദായങ്ങളെപ്പോലെ ഈ സമുദായത്തിനും ബാധകമാണ് ഈ താക്കീത്.

يَـٰبَنِىٓ ءَادَمَ

**﴾35﴿ ആദമിന്റെ സന്തതികളേ,**

إِمَّا يَأْتِيَنَّكُمْ رُسُلٌ مِّنكُمْ يَقُصُّونَ عَلَيْكُمْ ءَايَـٰتِى ۙ فَمَنِ ٱتَّقَىٰ وَأَصْلَحَ فَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٣٥﴾

**എന്റെ 'ആയത്തു' [ലക്ഷ്യം]കൾ നിങ്ങൾക്ക് വിവരിച്ചുതന്നുകൊണ്ട് നിങ്ങളിൽനിന്നുള്ള 'റസൂലു'കൾ നിങ്ങൾക്ക് (വല്ലപ്പോഴും) വന്നെത്തുന്നപക്ഷം, അപ്പോൾ -ആർ സൂക്ഷ്മത പാലിക്കുകയും (പ്രവൃത്തി) നന്നാക്കിത്തീർക്കുകയും ചെയ്തുവോ, അവരുടെ മേൽ യാതൊരു ഭയവുമില്ല; അവർ വ്യസനിക്കുകയുമില്ല.**

وَٱلَّذِينَ كَذَّبُوا۟ بِـَٔايَـٰتِنَا وَٱسْتَكْبَرُوا۟ عَنْهَآ أُو۟لَـٰٓئِكَ أَصْحَـٰبُ ٱلنَّارِ ۖ هُمْ فِيهَا خَـٰلِدُونَ ﴿٣٦﴾

**﴾36﴿ നമ്മുടെ ആയത്തു [ലക്ഷ്യം]കളെ വ്യാജമാക്കുകയും, അവയെക്കുറിച്ച് അഹംഭാവം നടിക്കുകയും ചെയ്തവരാകട്ടെ, അക്കൂട്ടർ നരകത്തിന്റെ ആൾക്കാരാകുന്നു; അവർ അതിൽ നിത്യവാസികളായിരിക്കും.**

﴾35﴿ يَابَنِي آدَمَ ആദമിന്റെ സന്തതികളേ إِمَّا يَأْتِيَنَّكُمْ നിങ്ങൾക്ക് (വല്ലപ്പോഴും) വരുന്നപക്ഷം رُسُلٌ റസൂലുകൾ, ദൂതന്മാർ مِنكُمْ നിങ്ങളിൽ നിന്നുള്ള يَقُصُّونَ വിവരിച്ചു തന്നുകൊണ്ട് عَلَيْكُمْ നിങ്ങൾക്ക് آيَاتِي എന്റെ ലക്ഷ്യങ്ങൾ, ദൃഷ്ടാന്തങ്ങൾ فَمَنِ اتَّقَى

അപ്പോൾ ആർ സൂക്ഷിച്ചുവോ وَأَصْلَحَ (കർമം) നന്നാക്കുകയും ചെയ്തു, നന്നായി ത്തീരുകയും ചെയ്തു فَلَا خَوْفٌ എന്നാൽ ഒരു ഭയവുമില്ല عَلَيْهِمْ അവരുടെമേൽ وَلَا هُمْ അവർ ഇല്ലതാനും يَحْزَنُونَ അവർ വ്യസനിക്കും ﴾36﴿ وَالَّذِينَ كَذَّبُوا വ്യാജമാക്കിയ വർ بِآيَاتِنَا നമ്മുടെ ആയത്തുകളെ وَاسْتَكْبَرُوا അവർ അഹംഭാവം (വലിപ്പം-ഗർവ്) നടിക്കുകയും ചെയ്തു عَنْهَا അവയെപറ്റി أُولَٰئِكَ അക്കൂട്ടർ أَصْحَابُ النَّارِ നരകത്തിന്റെ ആൾക്കാരാകുന്നു هُمْ فِيهَا അവർ അതിൽ خَالِدُونَ സ്ഥിര(നിത്യ)വാസികളാണ്, ശാശ്വ തമായിരിക്കും.

---

ആദം (അ)ന്റെ സന്തതികളോട് -അതെ, മനുഷ്യാരംഭംതൊട്ട് കാലാവസാനംവരെ യുള്ള മനുഷ്യരോട്-അല്ലാഹുവിങ്കൽ നിന്നുള്ള ഒരു പൊതു അറിയിപ്പാണിത്. അദ്ദേ ഹത്തെ സ്വർഗത്തിൽ നിന്ന് ഭൂമിയിലേക്കു ഇറക്കിയപ്പോൾ തന്നെ ഈ അറിയിപ്പ് നൽകി ക്കൊണ്ടായിരുന്നു അയച്ചതെന്ന് അൽബക്വറഃ 38,39 വചനങ്ങളിൽ കാണാവുന്നതാ ണ്. ആ വചനങ്ങളിലെ ആശയം തന്നെയാണ് ഈ വചനങ്ങളിലുമുള്ളത്. അല്ലാഹു വിന്റെ സന്ദേശങ്ങളും ലക്ഷ്യങ്ങളും പ്രബോധനം ചെയ്യുന്ന റസൂലുകൾ വരുമ്പോൾ അവരുടെ മാർഗദർശനം എല്ലാവരും സ്വീകരിക്കണമെന്നും, അതനുസരിക്കുന്നവർക്കേ രക്ഷയുള്ളൂവെന്നും, അല്ലാത്തവർക്ക് നരകശിക്ഷയായിരിക്കും ആധാരമെന്നുമാണല്ലോ ഈ അറിയിപ്പിന്റെ സാരം. അങ്ങിനെയുള്ള ഒരു റസൂലാണ് നിങ്ങളിൽ ഇപ്പോൾ വന്നി രിക്കുന്നത്; അതുകൊണ്ട് അദ്ദേഹത്തെ പിൻപറ്റൽ നിങ്ങളുടെ ഒഴിച്ചുകൂടാത്ത കടമ യാകുന്നുവെന്ന് താൽപര്യം.

فَمَنْ أَظْلَمُ مِمَّنِ ٱفْتَرَىٰ عَلَى ٱللَّهِ كَذِبًا أَوْ كَذَّبَ بِـَٔايَـٰتِهِۦٓ ۚ أُو۟لَـٰٓئِكَ يَنَالُهُمْ نَصِيبُهُم مِّنَ ٱلْكِتَـٰبِ ۖ

**﴾37﴿ അപ്പോൾ, അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമക്കുകയോ, അല്ലെങ്കിൽ അവന്റെ 'ആയത്ത്' [ലക്ഷ്യം]കളെ വ്യാജമാക്കുകയോ ചെയ്തവനെക്കാൾ അക്രമി ആരാ ണ്?! അവർക്ക് (രേഖാ) ഗ്രന്ഥത്തിൽ നിന്നുള്ള അവരുടെ ഓഹരി (എത്തി) കിട്ടുന്നതാണ്.**

حَتَّىٰٓ إِذَا جَآءَتْهُمْ رُسُلُنَا يَتَوَفَّوْنَهُمْ قَالُوٓا۟ أَيْنَ مَا كُنتُمْ تَدْعُونَ مِن دُونِ ٱللَّهِ ۖ

**അങ്ങനെ, (അവസാനം) അവരെ പിടിച്ചെടുക്കുവാനായി നമ്മുടെ ദൂത ന്മാർ അവരുടെ അടുക്കൽ വരു മ്പോൾ അവർ [ദൂതന്മാർ] പറയും: 'നിങ്ങൾ അല്ലാഹുവിന് പുറമെ വിളിച്ചു (പ്രാർത്ഥിച്ചു)കൊണ്ടിരുന്നവ എവിടെ(പ്പോയി)?!'**

قَالُواْ ضَلُّواْ عَنَّا وَشَهِدُواْ عَلَىٰٓ أَنفُسِهِمْ أَنَّهُمْ كَانُواْ كَٰفِرِينَ ﴿٣٧﴾

**അവർ (മറുപടി) പറയും: 'അവർ ഞങ്ങളെ വിട്ടു മറഞ്ഞുപോയി! തങ്ങൾ അവിശ്വാസികളായിരുന്നുവെന്ന് തങ്ങൾക്കുതന്നെ എതിരിൽ അവർ സാക്ഷ്യം വഹിക്കുകയും ചെയ്യുന്നതാണ്.**

---

﴾37﴿ فَمَنْ അപ്പോൾ ആരാണ് أَظْلَمُ ഏറ്റം (കൂടുതൽ) അക്രമി مِمَّنِ افْتَرَىٰ കെട്ടിച്ചമച്ച (കെട്ടിപ്പറഞ്ഞ)വനെക്കാൾ عَلَى اللَّهِ അല്ലാഹുവിന്റെ മേൽ (പേരിൽ) كَذِبًا വ്യാജം, കളവ് أَوْ كَذَّبَ അല്ലെങ്കിൽ വ്യാജമാക്കിയ بِآيَاتِهِ അവന്റെ ആയത്തുകളെ أُولَٰئِكَ അക്കൂട്ടർ يَنَالُهُمْ അവർക്ക് എത്തും, കിട്ടും نَصِيبُهُمْ അവരുടെ ഓഹരി, പങ്ക് مِنَ الْكِتَابِ ഗ്രന്ഥത്തിൽ (രേഖയിൽ)നിന്നുള്ള حَتَّىٰ അങ്ങനെ (ഇതുവരെ) إِذَا جَاءَتْهُمْ അവർക്കു വന്നാൽ رُسُلُنَا നമ്മുടെ ദൂതന്മാർ يَتَوَفَّوْنَهُمْ അവരെ പിടിച്ചെടുത്തുകൊണ്ട് (പിടിച്ചെടുക്കുവാനായി) قَالُوا അവർ പറയും أَيْنَ എവിടെ مَا كُنتُمْ നിങ്ങളായിരുന്നത്, ആയിരുന്നവ تَدْعُونَ നിങ്ങൾ വിളിക്കും, പ്രാർത്ഥിക്കും مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ, കൂടാതെ قَالُوا അവർ പറയും ضَلُّوا അവർ പിഴച്ചു (മറഞ്ഞു)പോയി عَنَّا ഞങ്ങളെവിട്ട്, ഞങ്ങളിൽ നിന്ന് وَشَهِدُوا അവർ സാക്ഷ്യപ്പെടുത്തുകയും ചെയ്യും عَلَىٰ أَنفُسِهِمْ തങ്ങളുടെ സ്വന്തങ്ങളുടെമേൽ, തങ്ങൾക്ക് തന്നെ എതിരെ أَنَّهُمْ كَانُوا അവരായിരുന്നുവെന്ന് كَافِرِينَ അവിശ്വാസികൾ.

---

സാരം: കാര്യത്തിന്റെ യഥാർത്ഥ സ്ഥിതി മുകളിൽ പറഞ്ഞ പ്രകാരമായിരിക്കെ, അല്ലാഹുവിന് സമന്മാരും പങ്കുകാരുമുണ്ടെന്നും മറ്റും കെട്ടിപ്പറഞ്ഞുണ്ടാക്കുകയും, അവന്റെ ലക്ഷ്യദൃഷ്ടാന്തങ്ങളെ നിഷേധിക്കുകയും ചെയ്യുന്നവരെക്കാൾ അക്രമികളായി ആരുമില്ല. എന്നിരുന്നാലും പെട്ടെന്ന് അല്ലാഹു അവരുടെ മേൽ നടപടി എടുക്കുന്നില്ല. അല്ലാഹു അവർക്ക് നിശ്ചയിച്ചു കണക്കാക്കിവെച്ചിട്ടുള്ള അവരുടെ വിഹിതങ്ങളെല്ലാം –ആഹാരം, ആയുസ്സ് മുതലായവ– അവർക്ക് കിട്ടിക്കൊണ്ടിരിക്കുക തന്നെ ചെയ്യും. അവസാനം ആയുഷ്ക്കാലം തീരുമ്പോൾ അവരെ പിടിച്ചെടുത്തുകൊണ്ടുപോകുവാനായി– മരണപ്പെടുത്തുവാൻവേണ്ടി– മലക്കുകളാകുന്ന ദൈവദൂതന്മാർ അവരുടെ അടുക്കൽ ചെല്ലും. നിങ്ങൾ വിളിച്ചും ആരാധിച്ചും വന്നിരുന്ന ആ ദൈവങ്ങളൊക്കെ എവിടെപ്പോയി അവർ നിങ്ങളെ സഹായിക്കുന്നില്ലേ?! എന്നിങ്ങിനെ ആ മലക്കുകൾ അവരോട് പരിഹാസപൂർവ്വം ചോദിക്കും. അയ്യോ! അവരൊക്കെ ഞങ്ങളെ വിട്ടുപോയിക്കഴിഞ്ഞു! അവരെക്കൊണ്ട് ഒരു ഉപകാരവും ഞങ്ങൾക്കുണ്ടായില്ല! എന്നായിരിക്കും അവരുടെ മറുപടി. അങ്ങനെ, തങ്ങളുടെ മരണംവരെ തങ്ങൾ സത്യനിഷേധികളായിരുന്നുവെന്ന് അവർ ഈ അവസരത്തിൽ തങ്ങൾക്കെതിരായി സാക്ഷ്യപ്പെടുത്തുക തന്നെ ചെയ്യും.

قَالَ ٱدۡخُلُواْ فِيٓ أُمَمٖ قَدۡ خَلَتۡ مِن قَبۡلِكُم مِّنَ ٱلۡجِنِّ وَٱلۡإِنسِ فِي ٱلنَّارِۖ

《38》 അവന്‍ [അല്ലാഹു] പറയും: 'ജിന്നുകളില്‍ നിന്നും, മനുഷ്യരില്‍നിന്നുമായി നിങ്ങളുടെ മുമ്പ് കഴിഞ്ഞുപോയിട്ടുള്ള സമുദായങ്ങളുടെ കൂട്ടത്തില്‍ നിങ്ങള്‍ നരകത്തില്‍ പ്രവേശിച്ചുകൊള്ളുവിന്‍!'

كُلَّمَا دَخَلَتۡ أُمَّةٞ لَّعَنَتۡ أُخۡتَهَاۖ

ഓരോ സമുദായങ്ങളും (അതില്‍) പ്രവേശിക്കുമ്പോഴൊക്കെ അതിന്റെ സഹോദരിയെ [സഹോദര സമുദായത്തെ] അത് ശപിക്കുന്നതാണ്.

حَتَّىٰٓ إِذَا ٱدَّارَكُواْ فِيهَا جَمِيعٗا قَالَتۡ أُخۡرَىٰهُمۡ لِأُولَىٰهُمۡ رَبَّنَا هَٰٓؤُلَآءِ أَضَلُّونَا فَـَٔاتِهِمۡ عَذَابٗا ضِعۡفٗا مِّنَ ٱلنَّارِۖ

അങ്ങനെ, അവര്‍ മുഴുവനും അതില്‍വെച്ച് പരസ്പരം കണ്ടുമുട്ടി (ഒരുമിച്ചുകൂടി)യാല്‍, അവരില്‍ അവസാനത്തെവര്‍ ആദ്യത്തെവരെക്കുറിച്ചു പറയും: 'ഞങ്ങളുടെ റബ്ബേ! ഇക്കൂട്ടര്‍ ഞങ്ങളെ വഴിപിഴപ്പിച്ചിരിക്കുന്നു; അതിനാല്‍, അവര്‍ക്ക് നരകത്തില്‍ നിന്ന് ഇരട്ടി ശിക്ഷ നീ കൊടുക്കേണമേ!'

قَالَ لِكُلّٖ ضِعۡفٞ وَلَٰكِن لَّا تَعۡلَمُونَ ﴿٣٨﴾

അവന്‍ പറയും: 'എല്ലാവര്‍ക്കുമുണ്ട് ഇരട്ടി. പക്ഷേ, നിങ്ങള്‍ അറിയുന്നില്ല'.

---

《38》 قَالَ അവന്‍ പറയും ادْخُلُوا നിങ്ങള്‍ പ്രവേശിക്കുവിന്‍ فِيٓأُمَمٍ സമുദായങ്ങളിലായി (സമുദായങ്ങളുടെ കൂട്ടത്തില്‍) قَدْ خَلَتْ കഴിഞ്ഞുപോയിട്ടുള്ള مِنْ قَبْلِكُمْ നിങ്ങള്‍ക്ക് മുമ്പ് مِنَ الْجِنِّ ജിന്നുകളില്‍ നിന്ന് وَالإِنْسِ മനുഷ്യരില്‍ നിന്നും فِي النَّارِ നരകത്തില്‍ كُلَّمَا دَخَلَتْ പ്രവേശിക്കുമ്പോഴെല്ലാം أُمَّةٌ ഒരു സമുദായം لَعَنَتْ അത് ശപിക്കും أُخْتَهَا അതിന്റെ സഹോദരിയെ (സഹോദരസമുദായത്തെ) حَتَّى അങ്ങനെ إِذَا ادَّارَكُوا അവര്‍ പരസ്പരം കണ്ടുമുട്ടിയാല്‍, വന്നു ചേര്‍ന്നാല്‍ (ഒരു മിച്ചു കൂടിയാല്‍) فِيهَا അതില്‍ جَمِيعًا മുഴുവന്‍, എല്ലാവരും قَالَتْ പറയും أُخْرَاهُمْ അവരില്‍ അവസാനത്തെവര്‍ لأُولاهُمْ അവരില്‍ ആദ്യത്തെവരെപറ്റി رَبَّنَا ഞങ്ങളുടെ റബ്ബേ هَؤُلاءِ ഇക്കൂട്ടര്‍ أَضَلُّونَا അവര്‍ ഞങ്ങളെ വഴിപിഴപ്പിച്ചിരിക്കുന്നു فَآتِهِمْ അതിനാല്‍ അവര്‍ക്ക് നീ കൊടുക്കണം عَذَابًا ശിക്ഷ ضِعْفًا ഇരട്ടി, ഇരട്ടിയായ مِنَ النَّارِ നരകത്തില്‍നിന്ന് قَالَ അവന്‍ പറയും لِكُلٍّ എല്ലാവര്‍ക്കുമുണ്ട് ضِعْفٌ ഇരട്ടി وَلَكِنْ എങ്കിലും لاتَعْلَمُونَ നിങ്ങള്‍ അറിയുന്നില്ല, അറിയുകയില്ല.

﴾39﴿ **അവരിൽ ആദ്യത്തെവർ, അവസാനത്തെവരോട് പറയും: 'അപ്പോൾ, നിങ്ങൾക്ക് ഞങ്ങളെക്കാൾ ഒരു ശ്രേഷ്ഠതയുമില്ല; ആകയാൽ നിങ്ങൾ (പ്രവർത്തിച്ചു) സമ്പാദിച്ചിരുന്നത് നിമിത്തം നിങ്ങൾ ശിക്ഷ ആസ്വദിച്ചുകൊള്ളുവിൻ'.**

وَقَالَتْ أُولَىٰهُمْ لِأُخْرَىٰهُمْ فَمَا كَانَ لَكُمْ عَلَيْنَا مِن فَضْلٍ فَذُوقُوا۟ ٱلْعَذَابَ بِمَا كُنتُمْ تَكْسِبُونَ ﴿٣٩﴾

---

﴾39﴿ وَقَالَتْ പറയുകയും ചെയ്യും أُولاهُمْ അവരിൽ ആദ്യത്തെവർ لأُخْرَاهُمْ അവരിൽ അവസാനത്തെവരോട്, അവസാനത്തവരെക്കുറിച്ച് فَمَا كَانَ അപ്പോൾ ഉണ്ടായില്ല, ഇല്ല لَكُمْ നിങ്ങൾക്ക് عَلَيْنَا ഞങ്ങളെക്കാൾ مِنْ فَضْلٍ ഒരു ശ്രേഷ്ഠതയും, മെച്ചവും فَذُوقُوا ആകയാൽ (എനി-അപ്പോൾ) നിങ്ങൾ ആസ്വദിക്കുവിൻ (അനുഭവിക്കുക) الْعَذَابَ ശിക്ഷ بِمَا كُنتُمْ നിങ്ങളായിരുന്നതു നിമിത്തം تَكْسِبُونَ നിങ്ങൾ സമ്പാദിക്കും

---

കഴിഞ്ഞവചനത്തിൽ നിന്ന് വ്യക്തമായതുപോലെ, അവിശ്വാസികൾ അവരുടെ കർമഫലം മരണവേളയിൽ തന്നെകണ്ടുതുടങ്ങും. പിന്നീട് ഖിയാമത്തുനാളിൽ വരാനിരിക്കുന്ന സ്ഥിതിഗതികളാണ് ഈ വചനത്തിൽ അല്ലാഹു വിവരിക്കുന്നത്. ഓരോ സമുദായത്തിൽപെട്ടവരും മറ്റെവരെ പഴിക്കുന്നു. അവർ പരസ്പരം സഹകരിച്ചും അനുകരിച്ചും കൊണ്ടാണല്ലോ ഈ ഗതിയിലെത്തിച്ചേർന്നത്. എല്ലാ സമുദായക്കാരും ഒരുമിച്ചു ചേരുമ്പോൾ പിൽക്കാലക്കാർ മുൻകാലക്കാരെ കുറ്റപ്പെടുത്തുകയായി. ഇവരാണ് ഞങ്ങളെ വഴിപിഴപ്പിച്ചത് -ഇവരുടെ മാതൃകയും പാരമ്പര്യവും ഉപദേശ നിർദ്ദേശങ്ങളുമാണ് ഞങ്ങളെ നേർവഴി തെറ്റിച്ചത്- അതുകൊണ്ട് അവർക്ക് ശിക്ഷ ഇരട്ടിപ്പിക്കേണമെന്ന് അവർ അല്ലാഹുവിനോട് അപേക്ഷിക്കും. തങ്ങൾക്ക് ഏതായാലും ശിക്ഷയിൽ നിന്ന് ഒഴിവില്ലെന്ന് അവർക്കറിയാം. എന്നാലും മറ്റെവരോടുള്ള അമർഷം നിമിത്തം അവർക്ക് കൂടുതൽ ശിക്ഷ ലഭിക്കുവാൻ ആഗ്രഹിക്കുകയാണ്. അല്ലാഹുവിന്റെ മറുപടിയാകട്ടെ, ആർക്കും ശിക്ഷ കുറവൊന്നുമില്ല, എല്ലാവർക്കുമുണ്ട് ഇരട്ടി ശിക്ഷ എന്നായിരിക്കും. നേതാക്കളെ സംബന്ധിച്ചിടത്തോളം, അവരുടെ നിഷേധത്തിനും, മറ്റുള്ളവരെ പിഴപ്പിച്ചതിനും അവർ ശിക്ഷ അനുഭവിക്കണം. മറ്റെവരെ സംബന്ധിച്ചിടത്തോളം അവരുടെ നിഷേധത്തിനും, ദൃഷ്ടാന്തങ്ങളും തെളിവുകളും നോക്കാതെ നേതാക്കളെ അനുകരിച്ചും അനുസരിച്ചും കൊണ്ടിരുന്നതിനും ശിക്ഷ അനുഭവിക്കേണ്ടതുണ്ടല്ലോ. ആർക്കും ഒഴിവില്ലെന്നും ലഘുത്വമില്ലെന്നും കാണുമ്പോൾ, ആദ്യത്തെവർ തങ്ങളോടു കാണിച്ച അമർഷത്തിന് തിരിച്ചടി നല്കുന്നു; എല്ലാവരും ഒരു പോലെ തന്നെ; ഞങ്ങളുടെ മേൽ പഴിചാരിയതുകൊണ്ട് നിങ്ങൾക്ക് ഒരുമെച്ചവും കിട്ടിയില്ലല്ലോ. നിങ്ങൾ ചെയ്തതിന്റെ ഫലം നിങ്ങൾ തന്നെ അനുഭവിച്ചേക്കുക. ഞങ്ങളുടെ മേൽ കുറ്റം ചുമത്തി ഒഴിവാകാമെന്ന വ്യാമോഹം വെച്ചു കൊണ്ടിരിക്കണ്ടാ എന്നൊക്കെ. അല്ലാഹു നമ്മെ കാത്തു രക്ഷിക്കട്ടെ...

## വിഭാഗം - 5

﴾40﴿ **നിശ്ചയമായും, നമ്മുടെ 'ആയത്ത്' [ലക്ഷ്യം]കളെ വ്യാജമാ**

إِنَّ ٱلَّذِينَ كَذَّبُوا۟ بِـَٔايَـٰتِنَا

وَٱسْتَكْبَرُوا۟ عَنْهَا — ക്കുകയും, അവയെപറ്റി അഹംഭാവം നടിക്കുകയും ചെയ്തവർ,

لَا تُفَتَّحُ لَهُمْ أَبْوَٰبُ ٱلسَّمَآءِ وَلَا يَدْخُلُونَ ٱلْجَنَّةَ حَتَّىٰ يَلِجَ ٱلْجَمَلُ فِى سَمِّ ٱلْخِيَاطِ ۚ — അവർക്ക് ആകാശത്തിന്റെ വാതിലുകൾ തുറന്നു കൊടുക്കപ്പെടുകയില്ല; സൂചിയുടെ ദ്വാരത്തിലൂടെ ഒട്ടകം കടന്നു പോകുന്നതുവരേക്കും അവർ സ്വർഗത്തിൽ പ്രവേശിക്കുകയുമില്ല.

وَكَذَٰلِكَ نَجْزِى ٱلْمُجْرِمِينَ ﴿٤٠﴾ — അപ്രകാരമത്രെ, കുറ്റവാളികൾക്ക് നാം പ്രതിഫലം നൽകുന്നത്.

لَهُم مِّن جَهَنَّمَ مِهَادٌ وَمِن فَوْقِهِمْ غَوَاشٍ ۚ — ﴾41﴿ അവർക്ക് 'ജഹന്നമി'ൽ [നരകത്തിൽ] നിന്നും (അടിയിൽ) വിരിപ്പുണ്ടായിരിക്കും; അവരുടെ മീതെക്കൂടി പുതപ്പുകളുമുണ്ടായിരിക്കും.

وَكَذَٰلِكَ نَجْزِى ٱلظَّٰلِمِينَ ﴿٤١﴾ — അപ്രകാരമത്രെ, അക്രമികൾക്ക് നാം പ്രതിഫലം കൊടുക്കുന്നത്.

---

﴾40﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരുകൂട്ടർ كَذَّبُوا അവർ കളവാക്കി بِآيَاتِنَا നമ്മുടെ ആയത്തു(ലക്ഷ്യ-ദൃഷ്ടാന്തം)കളെ وَاسْتَكْبَرُوا അവർ അഹംഭാവം നടിക്കുകയും ചെയ്തു عَنْهَا അവയെക്കുറിച്ച് لَا تُفَتَّحُ തുറന്നുകൊടുക്കപ്പെടുകയില്ല لَهُمْ അവർക്ക്, അവർക്കുവേണ്ടി أَبْوَابُ വാതിലു(കവാടം)കൾ السَّمَاءِ ആകാശത്തിന്റെ وَلَا يَدْخُلُونَ അവർ പ്രവേശിക്കുകയുമില്ല الْجَنَّةَ സ്വർഗത്തിൽ حَتَّى يَلِجَ കടക്കുന്നതുവരെ الْجَمَلُ ഒട്ടകം فِي سَمِّ ദ്വാരത്തിലൂടെ الْخِيَاطِ സൂചിയുടെ وَكَذَلِكَ അപ്രകാരമത്രെ نَجْزِي നാം പ്രതിഫലം നൽകുന്നത് الْمُجْرِمِينَ കുറ്റവാളികൾക്ക് ﴾41﴿ لَهُمْ അവർക്കുണ്ട്, ഉണ്ടായിരിക്കും مِنْ جَهَنَّمَ ജഹന്നമിൽനിന്നും مِهَادٌ വിരിപ്പ് وَمِنْ فَوْقِهِمْ അവരുടെ മീതെയും غَوَاشٍ മൂടികൾ (പുതപ്പുകൾ) وَكَذَلِكَ അപ്രകാരമാണ് نَجْزِي നാം പ്രതിഫലം കൊടുക്കുന്നത് الظَّالِمِينَ അക്രമികൾക്ക്

---

'അവർക്ക് ആകാശത്തിന്റെ വാതിലുകൾ തുറന്നു കൊടുക്കപ്പെടുകയില്ല' എന്ന് പറഞ്ഞതിന്റെ താൽപര്യം അവരുടെ കർമങ്ങൾക്കും, ആത്മാക്കൾക്കും മേൽപോട്ട് പ്രവേശനം നൽകപ്പെടുകയില്ല എന്നാകുന്നു. അവരുടെ പ്രാർത്ഥന സ്വീകരിക്കപ്പെടുകയില്ല എന്നും ആകാവുന്നതാണ്. സൂ: ഫാത്വിറിൽ അല്ലാഹു പറയുന്നു: إِلَيْهِ يَصْعَدُ الْكَلِمُ الطَّيِّبُ وَالْعَمَلُ الصَّالِحُ يَرْفَعُهُ (അവങ്കലേക്കത്രെ നല്ലതായ വാക്കുകൾ കയറിപ്പോകുന്നത്; സൽകർമമാകട്ടെ, അതിനെ അവൻ ഉയർത്തുകയും ചെയ്യുന്നു (ഫാത്വിർ:10) സത്യവിശ്വാസികൾ മരണപ്പെടുമ്പോൾ അവരുടെ ആത്മാക്കൾക്ക് ആകാ

ശത്തെ മലക്കുകളിൽ നിന്ന് വളരെ സ്വാഗതവും, സ്വീകരണവും ലഭിക്കുമെന്നും, അവിശ്വാസികൾ മരണപ്പെടുമ്പോൾ അവരുടെ ആത്മാക്കൾക്ക് അവിടെ സ്വീകരണം ലഭിക്കാതെ മേൽപോട്ടുള്ള പ്രവേശനം തടയപ്പെടുമെന്നും പല ഹദീഥുകളിൽ വന്നിട്ടുള്ളതാകുന്നു (അ; ദാ; ന; ജ). 'ഒട്ടകം സൂചിയുടെ ദ്വാരത്തിലൂടെ കടക്കുന്നതുവരെ' എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം ഒരു കാലത്തും അവർ സ്വർഗത്തിൽ പ്രവേശിക്കുകയില്ല എന്നത്രെ. അസംഭവ്യമെന്ന അർത്ഥത്തിൽ ഉപയോഗിക്കാറുള്ള ഒരു ഉപമ വാക്കാണത്. നരകത്തിൽ നിന്നും അവർക്ക് വിരിപ്പും പുതപ്പുമുണ്ടെന്നു പറഞ്ഞത് അവരുടെ അടിയിലും മുകളിലുമെല്ലാം തന്നെ നരകാഗ്നിയൽ മൂടപ്പെട്ടുകൊണ്ടിരിക്കുന്നതിനെ പരിഹാസപൂർവ്വം വിരിപ്പിനോടും, പുതപ്പിനോടും ഉപമിച്ചു പറഞ്ഞതാകുന്നു. أعاذنا الله من عذاب جهنم (നരക ശിക്ഷയിൽ നിന്നു അല്ലാഹു നമ്മെ കാത്തു രക്ഷിക്കട്ടെ!)

وَٱلَّذِينَ ءَامَنُواْ وَعَمِلُواْ ٱلصَّٰلِحَٰتِ لَا نُكَلِّفُ نَفْسًا إِلَّا وُسْعَهَآ أُوْلَٰٓئِكَ أَصْحَٰبُ ٱلْجَنَّةِ هُمْ فِيهَا خَٰلِدُونَ ﴿٤٢﴾

**《42》 വിശ്വസിക്കുകയും, സൽകർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാകട്ടെ, ഒരു വ്യക്തിയോടും [ആളോടും] അതിന്റെ കഴിവ(നുസരിച്ച)ല്ലാതെ നാം ശാസിക്കുന്നില്ല- അക്കൂട്ടർ, സ്വർഗത്തിന്റെ ആൾക്കാരാകുന്നു; അവർ അതിൽ സ്ഥിരവാസികളായിരിക്കും.**

---

《42》 وَالَّذِينَ آمَنُوا വിശ്വസിച്ചവരാകട്ടെ وَعَمِلُوا പ്രവർത്തിക്കുകയും ചെയ്ത الصَّالِحَاتِ നല്ല കാര്യങ്ങൾ لَا نُكَلِّفُ നാം ശാസിക്കുക (നിർബന്ധിക്കുക)യില്ല نَفْسًا ഒരു ആത്മാവിനോടും, ദേഹത്തോടും (വ്യക്തിയോടും, ആളോടും) إِلَّا وُسْعَهَا അതിനു കഴിവതല്ലാതെ أُولَٰئِكَ അക്കൂട്ടർ أَصْحَابُ الْجَنَّةِ സ്വർഗത്തിന്റെ ആൾക്കാരാകുന്നു هُمْ فِيهَا അവരതിൽ خَالِدُونَ ശാശ്വതരായിരിക്കും

---

അവിശ്വാസികളുടെ പര്യവസാനം മുകളിൽ വിവരിച്ച പ്രകാരമാണെങ്കിൽ സത്യവിശ്വാസികളുടെ പര്യവസാനം എങ്ങിനെയായിരിക്കുമെന്ന് ഈ വചനത്തിൽ വിവരിക്കുന്നു. വിശ്വാസംകൊണ്ട് മാത്രം മതിയാക്കുവാൻ പാടില്ലെന്നും, അതോടുകൂടി സൽകർമങ്ങൾ പ്രവർത്തിക്കലും അനിവാര്യമാണെന്നും മറ്റു പലേടത്തുമെന്നപോലെ ഇവിടെയും അല്ലാഹു ഉണർത്തിയിരിക്കുന്നു. സൽകർമങ്ങളെപറ്റി പറഞ്ഞപ്പോൾ ഓരോരുത്തരുടെയും കഴിവനുസരിച്ചല്ലാതെ ആരോടും ശാസിക്കുകയില്ലെന്ന് ഇടക്കുവെച്ച് പ്രത്യേകം ഉണർത്തിയത് ശ്രദ്ധേയമാകുന്നു. പ്രവർത്തിക്കുവാനുള്ള കഴിവ് എല്ലാവർക്കും ഒരുപോലെയുണ്ടായിരിക്കുകയില്ലല്ലോ. അതുകൊണ്ട് ഓരോ വ്യക്തിയുടെയും കഴിവും സാധ്യതയും അനുസരിച്ച് സൽകർമങ്ങൾ ചെയ്യണമെന്നേ നിർബന്ധമുള്ളൂവെന്ന് താൽപര്യം. സത്യവിശ്വാസികളെപറ്റി തുടർന്നു പറയുന്നു:-

وَنَزَعْنَا مَا فِي صُدُورِهِم مِّنْ غِلٍّ تَجْرِي مِن تَحْتِهِمُ ٱلْأَنْهَٰرُ

﴾43﴿ ഉൾപകയായി (അഥവാ വിദ്വേഷമായി) അവരുടെ നെഞ്ചു [ഹൃദയ]കളിലുള്ളത് (എല്ലാം) നാം നീക്കിക്കളയുന്നതുമാണ്. അവരുടെ അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കും.

وَقَالُوا۟ ٱلْحَمْدُ لِلَّهِ ٱلَّذِى هَدَىٰنَا لِهَٰذَا وَمَا كُنَّا لِنَهْتَدِىَ لَوْلَآ أَنْ هَدَىٰنَا ٱللَّهُ ۖ لَقَدْ جَآءَتْ رُسُلُ رَبِّنَا بِٱلْحَقِّ ۖ

അവർ പറയുകയും ചെയ്യും: 'ഞങ്ങളെ ഇതിലേക്ക് വഴി ചേർത്തു തന്നവനായ അല്ലാഹുവിന് (സർവ്വ) സ്തുതിയും!- അല്ലാഹു ഞങ്ങളെ വഴിചേർത്തു തന്നിട്ടില്ലായിരുന്നുവെങ്കിൽ, ഞങ്ങൾ നേർമാർഗം പ്രാപിക്കുമായിരുന്നില്ല. തീർച്ചയായും, ഞങ്ങളുടെ റബ്ബിന്റെ 'റസൂലു'കൾ യഥാർത്ഥവുമായി (തന്നെ) വരികയുണ്ടായി'.

وَنُودُوٓا۟ أَن تِلْكُمُ ٱلْجَنَّةُ أُورِثْتُمُوهَا بِمَا كُنتُمْ تَعْمَلُونَ ﴿٤٣﴾

അവരോട് വിളിച്ചു പറയപ്പെടുകയും ചെയ്യും: 'അതാ സ്വർഗം! നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നത് നിമിത്തം നിങ്ങൾക്ക് അത് അവകാശമായി നൽകപ്പെട്ടിരിക്കുന്നു' എന്ന്

---

﴾43﴿ وَنَزَعْنَا നാം നീക്കിക്കളയുകയും ചെയ്യും مَافِي صُدُورِهِمْ അവരുടെ നെഞ്ചു(ഹൃദയം)കളിലുള്ളത് مِنْ غِلٍّ ഉൾപക (അസൂയ-വിദ്വേഷം-ഈർഷ്യത)യായിട്ട് تَجْرِي ഒഴുകും مِنْ تَحْتِهِمُ അവരുടെ അടിയിലൂടെ الأَنْهَارُ അരുവികൾ وَقَالُوا അവർ പറയുകയും ചെയ്യും الْحَمْدُ (സർവ്വ) സ്തുതിയും لِلَّهِ അല്ലാഹുവിനാകുന്നു الَّذِي هَدَانَا നമ്മെ വഴി ചേർത്ത, സന്മാർഗത്തിലാക്കിയ لِهَٰذَا ഇതിലേക്ക് وَمَا كُنَّا നാം ആകുമായിരുന്നില്ല لِنَهْتَدِيَ നാം നേർമാർഗം പ്രാപിക്കുവാൻ لَوْلَا ഇല്ലായിരുന്നെങ്കിൽ أَنْ هَدَانَا നമ്മെ വഴിചേർക്കൽ, സന്മാർഗത്തിലാക്കിയത് اللَّهُ അല്ലാഹു لَقَدْ جَاءَتْ തീർച്ചയായും വന്നിട്ടുണ്ട് رُسُلُ رَبِّنَا നമ്മുടെ റബ്ബിന്റെ റസൂലുകൾ بِالْحَقِّ യഥാർത്ഥവുമായി وَنُودُوا അവർ വിളിക്കപ്പെടുക (അവരോട് വിളിച്ചു പറയപ്പെടുക)യും ചെയ്യും أَنْ تِلْكُمُ അത് (ആണ്) എന്ന് الْجَنَّةُ സ്വർഗമാണ് (എന്ന്) أُورِثْتُمُوهَا നിങ്ങൾക്ക് അത് അവകാശമായി നൽകപ്പെട്ടിരിക്കുന്നു بِمَا كُنْتُمْ നിങ്ങളായിരുന്നതുകൊണ്ട് تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കും

---

ഇഹത്തിൽവെച്ച് തമ്മതമ്മിൽ വല്ല പകയോ, അസൂയയോ, വെറുപ്പോ വിദ്വേഷങ്ങളോ ഉണ്ടായിരുന്നെങ്കിൽ പോലും അതൊന്നും സ്വർഗത്തിൽ അവരിൽ അവശേഷി

ക്കുകയില്ല. ചിലർക്ക് ചിലരെക്കാൾ ഉന്നത സ്ഥാനവും ബഹുമതിയും ഉണ്ടായിരുന്നാലും ആർക്കും അതിൽ വെറുപ്പും ആസൂയയും തോന്നുകയില്ല. അത്തരം മാലിന്യങ്ങളിൽ നിന്നെല്ലാം അവരുടെ ഹൃദയങ്ങളെ അല്ലാഹു ശുദ്ധമാക്കും എന്നൊക്കെയാണ് 'അവരുടെ ഹൃദയങ്ങളിലുള്ള ഉൾപക നാം നീക്കിക്കളയും' എന്നു പറഞ്ഞതിന്റെ താൽപര്യം. അവരോട് വിളിച്ച് പറയപ്പെടും എന്ന് തുടങ്ങിയ വാക്യത്തിന് ഒരു വിശദീകരണമെന്നോണം നബിﷺ ഇപ്രകാരം അരുളിച്ചെയ്തതായി അബൂഹുറയ്റഃ (റ)യിൽ നിന്ന് നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'അതായത്, നിങ്ങൾ ആരോഗ്യത്തോടു കൂടിയിരിക്കുവീൻ, എനി നിങ്ങൾക്ക് രോഗം ബാധിക്കുകയില്ല; നിങ്ങൾ സുഖജീവിതം ആസ്വദിക്കുവീൻ, എനി നിങ്ങൾക്ക് നിരാശ ബാധിക്കുകയില്ല; നിങ്ങൾ യുവത്വത്തോടിരിക്കുവീൻ, എനി നിങ്ങൾക്ക് വാർദ്ധക്യം ബാധിക്കുകയില്ല; നിങ്ങൾ ശാശ്വതരായിരിക്കുവീൻ, എനി നിങ്ങൾ മരണമടയുകയില്ല എന്ന് അവരോട് വിളിച്ച് പറയപ്പെടും' (അ; മു; ദാരിമി; ഇബ്നുജരീർ).

സൽകർമങ്ങൾ ചെയ്തത് നിമിത്തം നിങ്ങൾ അല്ലാഹുവിന്റെ കാരുണ്യത്തിനും അനുഗ്രഹത്തിനും പാത്രമായി, അങ്ങിനെ നിങ്ങളെ അവൻ സ്വർഗത്തിന് അവകാശികളാക്കിയിരിക്കുന്നു എന്നത്രെ أُورِثْتُمُوهَا بِمَا كُنتُمْ تَعْمَلُونَ (നിങ്ങൾ പ്രവർത്തിച്ചിരുന്നത് നിമിത്തം നിങ്ങൾക്ക് അത് -സ്വർഗം- അവകാശമാക്കപ്പെട്ടിരിക്കുന്നു) എന്നു പറഞ്ഞതിന്റെ ഉദ്ദേശ്യം. അല്ലാതെ, അവരുടെ പ്രവർത്തനത്തിന്റെ പേരിൽ അതവർക്ക് അവകാശപ്പെട്ടു വാങ്ങാമെന്നും, അത് നൽകൽ അല്ലാഹുവിന്റെ ബാധ്യതയാണെന്നുമുള്ള അർത്ഥത്തിലല്ല. സൽകർമങ്ങൾ സ്വർഗം ലഭിക്കുവാൻ കാരണമാകുന്നത് അല്ലാഹു അവയെ സ്വീകരിക്കുന്നത് കൊണ്ടും, ആ സ്വീകരണം അവന്റെ അനുഗ്രഹം കൊണ്ടുമാണുണ്ടാകുന്നത്. കൂടാതെ മനുഷ്യകർമം എത്രവമ്പിച്ചതായിരുന്നാലും അല്ലാഹു നൽകുന്ന അനുഗ്രഹങ്ങളെ അപേക്ഷിച്ച് അത് എത്രയോ നിസ്സാരമായിരിക്കും. അത്കൊണ്ടാണ് നബിﷺ ഇങ്ങിനെ പറഞ്ഞത്: 'ഒരാളെയും അവന്റെ കർമം സ്വർഗത്തിൽ പ്രവേശിപ്പിക്കുകയില്ല'. ഇത് കേട്ടപ്പോൾ സ്വഹാബികൾ ചോദിച്ചു: 'അല്ലാഹുവിന്റെ റസൂലേ, അങ്ങുന്നും പ്രവേശിക്കുകയില്ലേ?' തിരുമേനി പറഞ്ഞു: 'അല്ലാഹു അവന്റെ കാരുണ്യവും അനുഗ്രഹവുംകൊണ്ട് എന്നെ മൂടിയാലല്ലാതെ എന്റെ കർമം എന്നെയും സ്വർഗത്തിൽ പ്രവേശിപ്പിക്കുകയില്ല' (ബു, മു).

وَنَادَىٰٓ أَصْحَٰبُ ٱلْجَنَّةِ أَصْحَٰبَ ٱلنَّارِ أَن قَدْ وَجَدْنَا مَا وَعَدَنَا رَبُّنَا حَقًّا

﴿44﴾ **സ്വർഗത്തിലെ ആൾക്കാർ നരകത്തിലെ ആൾക്കാരെ വിളിച്ചു പറയും: 'ഞങ്ങളുടെ റബ്ബ് ഞങ്ങളോട് വാഗ്ദത്തം ചെയ്തത് യഥാർത്ഥമായി ഞങ്ങൾ (അനുഭവത്തിൽ) കണ്ടെത്തിക്കഴിഞ്ഞു;**

فَهَلْ وَجَدتُّم مَّا وَعَدَ رَبُّكُمْ حَقًّا ۖ

**എന്നാൽ, നിങ്ങളുടെ റബ്ബ് വാഗ്ദത്തം ചെയ്തത് നിങ്ങൾ യഥാർത്ഥമായി കണ്ടെത്തിയോ?**

قَالُوا۟ نَعَمْ ۚ

**അവർ പറയും: 'അതെ'.**

فَأَذَّنَ مُؤَذِّنٌۢ بَيْنَهُمْ أَن لَّعْنَةُ ٱللَّهِ عَلَى ٱلظَّٰلِمِينَ ﴿٤٤﴾

**അപ്പോൾ, അവരുടെ ഇടയിൽ ഒരാൾ (ഉറക്കെ) വിളിച്ചു പറയും: 'അല്ലാഹുവിന്റെ ശാപം അക്രമികളുടെ മേലുണ്ടായിരിക്കുമെന്ന്:-**

ٱلَّذِينَ يَصُدُّونَ عَن سَبِيلِ ٱللَّهِ وَيَبْغُونَهَا عِوَجًا وَهُم بِٱلْءَاخِرَةِ كَٰفِرُونَ ﴿٤٥﴾

**﴾45﴿ അതായത്, അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ആളുകളെ) തിരിച്ചു വിടുകയും, അതിന് വളവു (ണ്ടാകണമെന്ന്) ആഗ്രഹിക്കുകയും ചെയ്യുന്നവർ; അവരാകട്ടെ, പരലോകത്തിൽ അവിശ്വാസികളുമാണ്. [ഇങ്ങിനെയുള്ളവരുടെമേൽ അല്ലാഹുവിന്റെ ശാപമുണ്ടായിരിക്കുമെന്ന്].**

---

﴾44﴿ وَنَادَىٰ വിളിക്കുന്നതാണ് (വിളിച്ചു പറയും) أَصْحَابُ الْجَنَّةِ സ്വർഗത്തിന്റെ ആൾക്കാർ أَصْحَابَ النَّارِ നരകത്തിന്റെ ആൾക്കാരെ أَنْ قَدْ ഉണ്ടായിട്ടുണ്ടെന്ന് وَجَدْنَا ഞങ്ങൾ കണ്ടെത്തി(യിട്ടുണ്ട്) مَا وَعَدَنَا ഞങ്ങളോട് വാഗ്ദാനം ചെയ്തത് رَبُّنَا ഞങ്ങളുടെ റബ്ബ് حَقًّا യഥാർത്ഥമായി فَهَلْ وَجَدْتُمْ എന്നാൽ നിങ്ങൾ കണ്ടെത്തിയോ مَا وَعَدَ വാഗ്ദത്തം ചെയ്തത് رَبُّكُمْ നിങ്ങളുടെ റബ്ബ് حَقًّا യഥാർത്ഥമായ قَالُوا അവർ പറയും نَعَمْ അതെ فَأَذَّنَ അപ്പോൾ ഉച്ചത്തിൽ അറിയിക്കും (വിളിച്ചു പറയും), പ്രഖ്യാപനം ചെയ്യും مُؤَذِّنٌ ഒരു ഉച്ചത്തിൽ (ഉറക്കെ) അറിയിക്കുന്നവൻ بَيْنَهُمْ അവരുടെ ഇടയിൽ أَنْ لَعْنَةُ ശാപം എന്ന് اللَّهِ അല്ലാഹുവിന്റെ عَلَى الظَّالِمِينَ അക്രമികളുടെ മേലുണ്ടായിരിക്കും (എന്ന്) ﴾45﴿ الَّذِينَ يَصُدُّونَ അടച്ചു കളയുന്ന (തിരിച്ചു വിടുന്ന)വർ عَنْ سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് وَيَبْغُونَهَا അവർ അതിന് ആഗ്രഹിക്കുകയും (അതിനെ തേടുകയും) ചെയ്യുന്നു عِوَجًا വളവിനെ, വളഞ്ഞതായി وَهُمْ അവരാകട്ടെ, അവരോ بِالْآخِرَةِ പരലോകത്തിൽ كَافِرُونَ അവിശ്വാസികളാണ്

---

സജ്ജനങ്ങൾക്ക് പ്രവാചകന്മാർ മുഖേന അല്ലാഹു വാഗ്ദാനം ചെയ്തിട്ടുള്ള സൽഫലങ്ങൾ ഞങ്ങൾ അനുഭവത്തിൽ കണ്ടുകഴിഞ്ഞു. ദുർജ്ജനങ്ങൾക്ക് അവൻ നൽകുമെന്ന് താക്കീത് ചെയ്തിരുന്ന ശിക്ഷകൾ നിങ്ങൾക്ക് അനുഭവപ്പെട്ടുവോ? എന്ന് സ്വർഗസ്ഥരായ ആളുകൾ നരകത്തിലുള്ളവരോട് വിളിച്ചു ചോദിക്കുന്നു. ഇത് അന്വേഷണ രൂപത്തിലുള്ള ഒരു ചോദ്യമല്ലെന്നും, അധിക്ഷേപ രൂപത്തിലും പരിഹാസ രൂപത്തിലുമുള്ള ചോദ്യമാണെന്നും പറയേണ്ടതില്ല. അതൊക്കെ പരിഹസിച്ചു തള്ളിയിരുന്നവരാണല്ലോ അവിശ്വാസികൾ. അതിയായ വ്യസനത്തോടും നിരാശയോടും കൂടിയാണെങ്കിലും 'അതെ' എന്നുതന്നെ അവർ ഉത്തരം പറയും. ഈ അവസരത്തിൽ

മൂന്നാമതൊരു വക്താവ് -ഇത് വല്ല മലക്കുകളുമായിരിക്കാം- വിളിച്ചു പറയും: അക്രമികളുടെ മേലാണ് അല്ലാഹുവിന്റെ ശാപമുള്ളതെന്ന്. ഇതവർക്ക് നിരാശക്കുമേൽ നിരാശ വർദ്ധിപ്പിക്കുന്നതാണ്. 'അക്രമികൾ' എന്നു പറഞ്ഞത് ആരെപറ്റിയാണെന്ന് തുടർന്നുള്ള വിശേഷണങ്ങളിൽ നിന്ന് വ്യക്തമാകുന്നു:

(1) അവർ അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് ആളുകളെ തിരിച്ചു കളയുന്നു. ആക്ഷേപം, പരിഹാസം, അക്രമം, അധികാരശക്തി, സ്വാധീനം, ആശയക്കുഴപ്പം സൃഷ്ടിക്കൽ ആദിയായവ വഴി സത്യവും സന്മാർഗവും സ്വീകരിക്കുന്നതിൽ നിന്ന് ജനങ്ങളെ തടയുന്നവർ എന്നർത്ഥം.

(2) അല്ലാഹുവിന്റെ മാർഗം വക്രമായിക്കാണുവാൻ അവർ ആഗ്രഹിക്കുന്നു. മതസിദ്ധാന്തങ്ങളിലും, അതിന്റെ നിയമ നിർദ്ദേശങ്ങളിലും സംശയവും ആശയക്കുഴപ്പവും ഉണ്ടാക്കിത്തീർക്കുക, ദുർവ്യാഖ്യാനങ്ങൾ വഴി മത നിയമങ്ങളെ മാറ്റി മറിക്കുക പോലെയുള്ളതെല്ലാം ഇതിൽ ഉൾപെടുന്നു.

(3) പരലോകത്തിൽ വിശ്വാസമില്ലാത്തവരുമായിരിക്കും അവർ. ബഹുദൈവ വിശ്വാസം, ദൈവനിഷേധം, നിർമതവാദം, ഭൗതികവാദം തുടങ്ങിയ എല്ലാതരം അവിശ്വാസങ്ങളും ഇതിൽ ഉൾപെടുന്നു. ചുരുക്കിപ്പറഞ്ഞാൽ അവിശ്വാസികളെ ഉദ്ദേശിച്ചാണ് 'അക്രമികൾ' എന്നു പറഞ്ഞിരിക്കുന്നത്.

وَبَيْنَهُمَا حِجَابٌ ۚ وَعَلَى ٱلْأَعْرَافِ رِجَالٌ يَعْرِفُونَ كُلًّۢا بِسِيمَىٰهُمْ ۚ

**﴾46﴿ അത് രണ്ടുനുമിടയിൽ ഒരു മറയുണ്ട്, 'അഅ്റാഫി'ന്മേൽ ചില പുരുഷന്മാരുമുണ്ട്. എല്ലാവരെയും അവരുടെ അടയാളങ്ങൾ കൊണ്ട് അവർ അറിയുന്നതാണ്.**

وَنَادَوْا۟ أَصْحَـٰبَ ٱلْجَنَّةِ أَن سَلَـٰمٌ عَلَيْكُمْ ۚ لَمْ يَدْخُلُوهَا وَهُمْ يَطْمَعُونَ ﴿٤٦﴾

**അവർ സ്വർഗത്തിലെ ആൾക്കാരെ വിളിച്ചു പറയും: നിങ്ങൾക്ക് സലാം [സമാധാനശാന്തി] ഉണ്ടാവട്ടെ' എന്ന്. അവർ അതിൽ പ്രവേശിച്ചിട്ടില്ല-അവരാകട്ടെ (അതിന്) മോഹിച്ചുകൊണ്ടിരിക്കുന്നു.**

۞ وَإِذَا صُرِفَتْ أَبْصَـٰرُهُمْ تِلْقَآءَ أَصْحَـٰبِ ٱلنَّارِ قَالُوا۟ رَبَّنَا لَا تَجْعَلْنَا مَعَ ٱلْقَوْمِ ٱلظَّـٰلِمِينَ ﴿٤٧﴾

**﴾47﴿ അവരുടെ ദൃഷ്ടികൾ നരകത്തിലെ ആൾക്കാരുടെ നേരെ തിരിക്കപ്പെട്ടാൽ, അവർ പറയും: 'ഞങ്ങളുടെ റബ്ബേ, ഞങ്ങളെ (ഈ) അക്രമികളായ ജനങ്ങളുടെകൂടെ ആക്കരുതേ!'.**

---

﴾46﴿ وَبَيْنَهُمَا അത് രണ്ടിന്നുമിടയിലുണ്ട് حِجَابٌ ഒരുമറ وَعَلَى الأَعْرَافِ അഅ്റാഫിലുണ്ട്, അഅ്റാഫിന്മേലുണ്ട് رِجَالٌ ചില പുരുഷന്മാർ يَعْرِفُونَ അവർ അറിയും كُلاًّ എല്ലാ

വരെയും بِسِيمَاهُمْ അവരുടെ അടയാളംകൊണ്ട്, ലക്ഷണം മുഖേന وَنَادَوْا അവർ വിളിക്കും (വിളിച്ചു പറയും) أَصْحَابَ الْجَنَّةِ സ്വർഗത്തിലെ ആൾക്കാരെ أَنْ سَلَامٌ സലാം (സമാധാന ശാന്തി) എന്ന് عَلَيْكُمْ നിങ്ങളുടെമേൽ (ഉണ്ടാവട്ടെ-ഉണ്ടായിരിക്കും) لَمْ يَدْخُلُوهَا അതിലവർ പ്രവേശിച്ചിട്ടില്ല وَهُمْ അവരാകട്ടെ, അവർ يَطْمَعُونَ മോഹിക്കുന്നു, ആശിക്കുകയും ചെയ്യുന്നു ﴾47﴿ وَإِذَا صُرِفَتْ തിരിക്കപ്പെട്ടാൽ أَبْصَارُهُمْ അവരുടെ ദൃഷ്ടികൾ, കണ്ണുകൾ تِلْقَاءَ നേരെ, ഭാഗത്തേക്ക് أَصْحَابِ النَّارِ നരകക്കാരുടെ, നരകത്തിന്റെ ആളുകളുടെ قَالُوا അവർ പറയും رَبَّنَا ഞങ്ങളുടെ റബ്ബേ لَا تَجْعَلْنَا ഞങ്ങളെ നീ ആക്കരുതേ مَعَ الْقَوْمِ ജനങ്ങളുടെ കൂടെ الظَّالِمِينَ അക്രമികളായ

---

ആ രണ്ടിനുമിടയിൽ ( بَيْنَهُمَا ) എന്നു പറഞ്ഞത്, സ്വർഗക്കാരുടെയും നരകക്കാരുടെയും ഇടയിൽ എന്ന അർത്ഥത്തിലും, സ്വർഗത്തിനും നരകത്തിനുമിടയിൽ എന്ന അർത്ഥത്തിലുമാവാം. രണ്ടായാലും സാരത്തിൽ ഒന്നുതന്നെ. മറ (حِجَابٌ) കൊണ്ടുദ്ദേശ്യം സ്വർഗത്തിനും നരകത്തിനുമിടയിലുള്ള അതിർത്തി മറയത്രെ. ഖിയാമത്ത് നാളിൽ സത്യവിശ്വാസികൾക്ക് പ്രകാശം ലഭിച്ചിരിക്കുന്നത് കാണുമ്പോൾ, കപട വിശ്വാസികൾ ഞങ്ങളെയും ഗൗനിക്കണേ എന്നപേക്ഷിച്ചുകൊണ്ട് അൽപം പ്രകാശം നൽകുവാൻ ആവശ്യപ്പെടുമെന്നും, സത്യവിശ്വാസികൾ അവരോട് നിങ്ങൾ മടങ്ങിപോയി വല്ല പ്രകാശവും ലഭിക്കുമോ എന്ന് നോക്കിക്കൊള്ളണമെന്ന് മറുപടി പറയുമെന്നും പ്രസ്താവിച്ചുകൊണ്ട് സൂറത്തുൽ ഹദീദിൽ അല്ലാഹു പറയുന്നു: 'അപ്പോൾ, അവർക്കിടയിൽ ഒരു വാതിലുള്ളതായ അതിർത്തി മറ-അഥവാ മതിൽ- ഏർപ്പെടുത്തപ്പെടുന്നതാണ്. അതിന്റെ ഉൾഭാഗമാകട്ടെ, കാരുണ്യം-സ്വർഗം-ആകുന്നു. അതിന്റെ പുറംഭാഗമാകട്ടെ, അതിന്റെ ഭാഗത്തിലൂടെയാണ് ശിക്ഷ'. فَضُرِبَ بَيْنَهُم بِسُورٍ لَّهُ بَابٌ بَاطِنُهُ فِيهِ الرَّحْمَةُ وَظَاهِرُهُ مِن قِبَلِهِ الْعَذَابُ - الحديد : ١٣)

മുൻകാലത്ത് പട്ടണങ്ങളുടെയും, രാജ്യങ്ങളുടെയും അതിർത്തികളിൽ ചുറ്റുപുറവും വമ്പിച്ച മതിലുകൾ കെട്ടി സുരക്ഷിതമാക്കുക പതിവുണ്ടായിരുന്നു. അതിനുള്ള പേരാണ് سور (അതിർത്തിമറ-അതിർത്തിമതിൽ). ഇങ്ങനെയുള്ള ഒരു അതിർത്തിമറ സ്വർഗത്തിനും നരകത്തിനുമിടക്കും ഉണ്ടെന്ന് സാരം. ഈ അതിർത്തിമറയെ ഉദ്ദേശിച്ചാണ് 'അഅ്റാഫ്' എന്നു പറഞ്ഞതെന്നു സാമാന്യമായി പറയാം. അകലെനിന്നു തെളിഞ്ഞുകാണത്തക്കവിധം പൊന്തിനിൽക്കുന്ന മേടും കുന്നുംപോലെയുള്ളതിനെല്ലാം പറയപ്പെടുന്ന വാക്കാണ് عرف (ഉർഫ്). പൂവൻ കോഴിയുടെ തലയിൽ പൊന്തിനിൽക്കുന്ന പൂവിനും (കോഴിച്ചൂട്ടിനും) ഈ വാക്കു ഉപയോഗിക്കുന്നു. അതിന്റെ ബഹുവചനമാണ് اعراف (അഅ്റാഫ്). എന്നാൽ, ഇഹത്തിലെയും പരത്തിലെയും മതിലുകളെയാകട്ടെ, മേടുകളെയാകട്ടെ പരസ്പരം താരതമ്യം ചെയ്തുകൊണ്ട് അവക്ക് രൂപ സങ്കൽപം ചെയ്‌വാൻ നിവൃത്തിയില്ല.

وَعَلَى الْأَعْرَافِ رِجَالٌ (അഅ്റാഫിൽ ചില പുരുഷന്മാരുണ്ട്) എന്ന് പറഞ്ഞുവല്ലോ. ഇവർ ആരായിരിക്കും? എങ്ങിനെയുള്ളവരായിരിക്കും? ഖുർആൻ വ്യാഖ്യാതാക്കൾക്കി

ടയിൽ ഇതിനെപറ്റി പല അഭിപ്രായങ്ങളും കാണാം. ഇമാം റാസീ (റ) ചൂണ്ടികാട്ടിയതുപോലെ, അവയെല്ലാം കൂടി പരിശോധിച്ചാൽ (1) പ്രവാചകന്മാർ, രക്തസാക്ഷികൾ, പണ്ഡിതന്മാർ മുതലായ ഉന്നത നിലവാരക്കാരായ ആളുകളായിരിക്കും അവരെന്നും (2) അതല്ല, കേവലം താണപടിക്കാരായ ചില ആളുകളായിരിക്കും അവരെന്നുമാണ് ആ അഭിപ്രായങ്ങളുടെ രത്നച്ചുരുക്കം. ചില വ്യാഖ്യാതാക്കൾ ഒന്നാമത്തെ അഭിപ്രായത്തിനാണ് മുൻഗണന നൽകിയിരിക്കുന്നതെങ്കിലും തുടർന്നുള്ള വാക്യങ്ങളിൽ നിന്ന് രണ്ടാമത്തെ അഭിപ്രായമാണ് കൂടുതൽ ശരിയായിരിക്കുവാൻ ന്യായമുള്ളതെന്ന് മനസ്സിലാകുന്നു. ഈ ആളുകളെപറ്റിയാണല്ലോ لَمْ يَدْخُلُوهَا وَهُمْ يَطْمَعُونَ (അവർ സ്വർഗത്തിൽ പ്രവേശിച്ചിട്ടില്ല, അവർ അതിന് മോഹിക്കുന്നു) എന്ന് പറഞ്ഞത്. അപ്പോൾ, അതുവരെ അവർക്ക് സ്വർഗത്തിൽ പ്രവേശനം ലഭിച്ചിട്ടില്ലെന്നും അവർക്ക് സ്വർഗം ലഭിച്ചേക്കാമെന്ന പ്രതീക്ഷയിലും മോഹത്തിലുമാണവർ ഉള്ളതെന്നും ഇതിൽ നിന്ന് വ്യക്തമാകുന്നു. അതോടുകൂടി നരകത്തിലെ ആൾക്കാരോടൊപ്പം ആയിത്തീരുന്നതിനെപറ്റി അവർക്ക് ഭയപ്പാടുമുണ്ട് എന്നാണ് لَا تَجْعَلْنَا مَعَ الْقَوْمِ الظَّالِمِينَ (ഞങ്ങളെ അക്രമികളോടുകൂടി ആക്കരുതേ) എന്ന അവരുടെ പ്രാർത്ഥന കാണിക്കുന്നത്. വ്യാഖ്യാതാക്കളിൽ അധിക ഭാഗവും ഈ രണ്ടാമത്തെ അഭിപ്രായക്കാരാണ് താനും. സ്വഹാബികളിൽ നിന്നും, താബിഉകളിൽ നിന്നുമുള്ള ചില രിവായത്തുകൾ ഇതിന് പിൻബലവും നൽകുന്നുണ്ട്:-

ഇബ്നു മസ്ഊദ് (റ)ൽ നിന്ന് സഈദുബ്നുൽ മുസയ്യിബ് (റ) ഉദ്ധരിച്ച ഒരു രിവായത്ത് ഈ വിഷയത്തിൽ കൂടുതൽ സ്പഷ്ടമാകുന്നു. അതിന്റെ സാരം ഇപ്രകാരം പറയാം: 'ക്വിയാമത്തുനാളിലെ വിചാരണയിൽ ആരുടെ നന്മകൾ അവന്റെ തിന്മകളെക്കാൾ അൽപമെങ്കിലും അധികമായോ അവൻ സ്വർഗത്തിലും, ആരുടെ തിന്മകൾ അവന്റെ നന്മകളെക്കാൾ അൽപമെങ്കിലും അധികമായോ അവൻ നരകത്തിലും പ്രവേശിക്കും' എന്നു പറഞ്ഞുകൊണ്ടദ്ദേഹം … فَأَمَّا مَنْ ثَقُلَتْ مَوَازِينُهُ (ആരുടെ തൂക്കങ്ങൾ ഭാരം തൂങ്ങിയോ....) എന്നു തുടങ്ങിയ 101-ാം സൂറത്തിലെ 6 ഉം 7 ഉം വചനങ്ങൾ ഓതി. എന്നിട്ടു പറഞ്ഞു: 'അപ്പോൾ, ആരുടെ നന്മകളും തിന്മകളും സമമായോ അവരാണ് 'അഅ്റാഫി'ന്റെ ആൾക്കാർ. അവർ സ്വർഗക്കാരെയും നരകക്കാരെയും നോക്കി അറിയും. സ്വർഗക്കാരെ നോക്കുമ്പോൾ അവർക്ക് സലാം (سَلَامٌ عَلَيْكُمْ) പറയും. നരകക്കാരിലേക്ക് നോക്കുമ്പോൾ, റബ്ബേ, ഞങ്ങളെ അക്രമികളുടെ കൂടെ ആക്കരുതേ എന്നു പ്രാർത്ഥിക്കുകയും ചെയ്യും'. പിന്നീട് സജ്ജനങ്ങൾക്ക് പ്രകാശം നൽകപ്പെടുന്നതിനെയും, കപടവിശ്വാസികൾക്ക് പ്രകാശം നഷ്ടപ്പെടുന്നതിനെയും കുറിച്ചു പറഞ്ഞശേഷം അദ്ദേഹം (ഇബ്നു മസ്ഊദ് - റ) പറഞ്ഞു: 'അഅ്റാഫിലെ ആൾക്കാരുടെ പ്രകാശം നഷ്ടപെട്ടിട്ടുണ്ടായിരിക്കയില്ല. ഈ സന്ദർഭത്തെപറ്റിയാണ് അവരതിൽ പ്രവേശിച്ചിട്ടില്ല, അവർ അതിന് മോഹിക്കുന്നു (لَمْ يَدْخُلُوهَا وَهُمْ يَطْمَعُونَ) എന്ന് പറഞ്ഞിരിക്കുന്നത്. അങ്ങിനെ, അവരുടെ മോഹം (അവസാനം സ്വർഗത്തിലേക്കുള്ള) പ്രവേശനം തന്നെ ആയിത്തീരും. പിന്നീട് അദ്ദേഹം പറഞ്ഞു: 'ഒരാൾ ഒരു നന്മ ചെയ്താൽ അവന് പത്ത് നന്മ രേഖപ്പെടുത്തപ്പെടുന്നു. ഒരു തിന്മ ചെയ്താൽ ഒരു തിന്മ മാത്രമേ രേഖപ്പെടുത്തുകയുള്ളൂ. എന്നിട്ടും ആരുടെ ആ 'ഒന്നു'കൾ അവന്റെ 'പത്തു'കളെ കവച്ചുവെക്കുന്നുവോ അവൻ നാശമടഞ്ഞതു തന്നെ' (ഇബ്നു ജരീർ).

ഈ രിവായത്തിൽ നിന്നും മറ്റും അറിയപ്പെടുന്നതുപോലെ, മറ്റുള്ളവരോടൊപ്പം ആദ്യം സ്വർഗത്തിൽ പ്രവേശിച്ചിട്ടില്ലെങ്കിലും പിന്നീട് അല്ലാഹുവിന്റെ കാരുണ്യം കൊണ്ടും ഔദാര്യം കൊണ്ടും സ്വർഗത്തിൽ പ്രവേശനം നൽകപ്പെടുന്നവരാണ് 'അഅ്റാഫിലെ ആൾക്കാർ' എന്ന് മനസ്സിലാക്കാം. ഇബ്നുകഥീർ (റ) പ്രസ്താവിക്കുന്നതിങ്ങിനെയാണ്: 'അഅ്റാഫി'ലെ ആൾക്കാരെപറ്റി വ്യാഖ്യാതാക്കളുടെ പ്രസ്താവനകൾ വ്യത്യസ്ത രൂപത്തിലാണുള്ളത്. അവയെല്ലാം ഒരേ സാരത്തിൽ കലാശിക്കുന്നു. അതായത്, നന്മകളും തിന്മകളും സമമായ ആളുകളാണ് അവർ എന്നത്രെ അത്. ഹുദൈഫഃ (റ), ഇബ്നു അബ്ബാസ് (റ), ഇബ്നു മസ്ഊദ് (റ) എന്നീ സ്വഹാബികളും, മുൻഗാമികളിലും പിൻഗാമികളിലുമുള്ള അനേകം ആളുകളും വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതും അതാണ്.

എല്ലാവരെയും അവരുടെ അടയാളം കൊണ്ട് അവർ അറിയും ( يَعْرِفُونَ كُلاًّ بِسِيمَاهُمْ ) എന്നു പറഞ്ഞതിന്റെ താൽപര്യം, സ്വർഗക്കാരുടെതായ ലക്ഷണം മുഖേന അവരെയും, നരകക്കാരുടെതായ അടയാളംകൊണ്ട് അവരെയും അവർ തിരിച്ചറിയും എന്നായിരിക്കും. സത്യവിശ്വാസികളുടെ മുഖങ്ങൾ തെളിഞ്ഞവയും, ചിരിക്കുന്നവയും, സന്തോഷം കൊള്ളുന്നവയും ആയിരിക്കുമെന്നും, അവിശ്വാസികളുടെ മുഖങ്ങൾ പൊടിമൂടിയവയും ഇരുണ്ടവയുമായിരിക്കുമെന്നും (80:38-42) മറ്റും അല്ലാഹു പ്രസ്താവിച്ചിട്ടുണ്ടല്ലോ. കൂടാതെ, ചില വ്യക്തികൾ അവർക്ക് നേരിട്ടറിയുന്നവരും ഉണ്ടാകുമല്ലോ. الله اعلم

## വിഭാഗം - 6

وَنَادَىٰٓ أَصۡحَٰبُ ٱلۡأَعۡرَافِ رِجَالٗا يَعۡرِفُونَهُم بِسِيمَٰهُمۡ قَالُواْ مَآ أَغۡنَىٰ عَنكُمۡ جَمۡعُكُمۡ وَمَا كُنتُمۡ تَسۡتَكۡبِرُونَ ﴿٤٨﴾

﴾48﴿ 'അഅ്റാഫി'ലെ ആൾക്കാർ ചില പുരുഷന്മാരെ വിളിക്കും, അവരുടെ അടയാളം കൊണ്ട് അവരെ അവർ അറിയുന്നതാണ്. അവർ പറയും: 'നിങ്ങളുടെ ശേഖരണവും, നിങ്ങൾ അഹംഭാവം നടിച്ചുകൊണ്ടിരുന്നതും നിങ്ങൾക്ക് എന്താണ് ഉപകരിച്ചത്?!

أَهَٰٓؤُلَآءِ ٱلَّذِينَ أَقۡسَمۡتُمۡ لَا يَنَالُهُمُ ٱللَّهُ بِرَحۡمَةٍۚ ٱدۡخُلُواْ ٱلۡجَنَّةَ لَا خَوۡفٌ عَلَيۡكُمۡ وَلَآ أَنتُمۡ تَحۡزَنُونَ ﴿٤٩﴾

﴾49﴿ '(ഇതാ) ഇക്കൂട്ടരാണോ അല്ലാഹു അവർക്ക് ഒരു കാരുണ്യവും കൊടുക്കുകയില്ലെന്നു (പറഞ്ഞ്) നിങ്ങൾ സത്യം ചെയ്തവർ?!

നിങ്ങൾ സ്വർഗത്തിൽ പ്രവേശിക്കുവിൻ, നിങ്ങളുടെമേൽ യാതൊരു ഭയവുമില്ല, നിങ്ങൾ വ്യസനപ്പെടുകയും ചെയ്കയില്ല (എന്നാണല്ലോ അവരോട് പറയപ്പെട്ടത്)'.

﴾48﴿ وَنَادَىٰ ചില رِجَالًا വിളിച്ചു പറയും أَصْحَابُ ആൾക്കാർ الْأَعْرَافِ അഅ്റാഫിന്റെ പുരുഷന്മാരെ يَعْرِفُونَهُم അവരെ അവർ അറിയുന്നതാണ് بِسِيمَاهُمْ അവരുടെ അടയാളം (ലക്ഷണം) കൊണ്ട് قَالُوا അവർ പറയും مَا أَغْنَىٰ എന്തു ധന്യമാക്കി عَنكُمْ നിങ്ങൾക്ക് جَمْعُكُمْ നിങ്ങളുടെ ഒരുമിച്ചുകൂട്ടൽ, ശേഖരണം وَمَا كُنتُمْ നിങ്ങൾ ആയിരുന്നതും تَسْتَكْبِرُونَ നിങ്ങൾ വലുപ്പം (അഹംഭാവം)നടിക്കും ﴾49﴿ أَهَٰؤُلَاءِ ഇക്കൂട്ടരോ الَّذِينَ യാതൊരുവർ أَقْسَمْتُمْ നിങ്ങൾ സത്യം ചെയ്തു പറഞ്ഞു لَا يَنَالُهُمُ അവർക്ക് എത്തുക (കൊടുക്കുക)യില്ല اللَّهُ അല്ലാഹു بِرَحْمَةٍ ഒരു കാരുണ്യവുംകൊണ്ട്, കാരുണ്യത്തെയും ادْخُلُوا നിങ്ങൾ പ്രവേശിക്കുവിൻ الْجَنَّةَ സ്വർഗത്തിൽ لَا خَوْفٌ ഒരു ഭയവുമില്ല عَلَيْكُمْ നിങ്ങളുടെമേൽ وَلَا أَنتُمْ നിങ്ങൾ ഇല്ലതാനും تَحْزَنُونَ നിങ്ങൾ വ്യസനപ്പെടും.

---

ജനസ്വാധീനം, കക്ഷിബലം, ധനപ്പെരുപ്പം ആദിയായവയിൽ അഹങ്കരിച്ചിരുന്നവരും, ഇപ്പോൾ നരകശിക്ഷ അനുഭവിച്ചു കൊണ്ടിരിക്കുന്നവരുമായ നേതാക്കളോട് അഅ്റാഫിലെ ആളുകൾ അധിക്ഷേപിച്ചും പരിഹസിച്ചും പറയുന്ന ചില വാക്കുകളാണ് അല്ലാഹു ഉദ്ധരിച്ചത്. സത്യനിഷേധികളായ നേതാക്കൾ തങ്ങളുടെ ജനസ്വാധീനം സാമ്പത്തിക ശേഷി മുതലായതിൽ അഹങ്കരിക്കലും, അതവരുടെ ധിക്കാരത്തെ വർദ്ധിപ്പിക്കലും എക്കാലത്തും പതിവാണല്ലോ. അല്ലാഹു പറയുന്നു: وَمَا أَرْسَلْنَا فِي قَرْيَةٍ مِّن نَّذِيرٍ إِلَّا قَالَ مُتْرَفُوهَا....-الآيتين (സാരം: ഒരു രാജ്യത്തും തന്നെ, വല്ല താക്കീതുകാരനെ-റസൂലിനെ-യും നാം അയച്ചിട്ട് അതിലെ സുഖലോലുപന്മാർ പറയാതിരുന്നിട്ടില്ല: നിങ്ങൾ ഏതൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ അതിൽ, നിശ്ചയമായും ഞങ്ങൾ അവിശ്വാസികളാണെന്നും ഞങ്ങൾ സ്വത്തുക്കളും മക്കളും അധികമുള്ളവരാണ്; ഞങ്ങൾ ശിക്ഷിക്കപ്പെടുന്നവരുമല്ല എന്നും അവർ പറയും (34:34, 35). ഇങ്ങിനെയുള്ള നേതാക്കളെ മേൽ ചൂണ്ടിക്കാട്ടിയതുപോലെയുള്ള അടയാളങ്ങൾ മുഖേന അഅ്റാഫിലുള്ളവർ മനസ്സിലാക്കുന്നു. അവരോട് അവർ വിളിച്ചുപറയും: നിങ്ങളുടെ അന്നത്തെ സംഘബലവും, ധനപ്പെരുപ്പവും, ഗർവ്വും, അഹങ്കാരവുമൊക്കെ ഇപ്പോൾ എവിടെപ്പോയി?! അതുകൊണ്ട് എന്താണ് നിങ്ങൾക്ക് ലഭിച്ച പ്രയോജനം?! മുമ്പ് സത്യവിശ്വാസവും സന്മാർഗവും സ്വീകരിച്ചുവന്നവരും ഇപ്പോൾ സ്വർഗീയ ജീവിതം ലഭിച്ചവരുമായ ഈ ആളുകളെപറ്റി നിങ്ങൾ പരിഹസിച്ചിരുന്നുവല്ലോ. അവർക്ക് ഒരു നന്മയും സിദ്ധിക്കുവാനില്ലെന്നും, നിങ്ങളാണ് വലിയ അനുഗൃഹീതർ എന്നും നിങ്ങൾ സത്യം ചെയ്തു പറഞ്ഞിരുന്നു. ഇപ്പോൾ, അവരോട് സസന്തോഷം നിരുപാധികം സ്വർഗത്തിൽ പ്രവേശിക്കുവാനാണല്ലോ കൽപനയുണ്ടായത്. നിങ്ങളുടെ സ്ഥിതിയോ...?!

وَنَادَىٰٓ أَصْحَـٰبُ ٱلنَّارِ أَصْحَـٰبَ ٱلْجَنَّةِ أَنْ أَفِيضُوا۟ عَلَيْنَا مِنَ ٱلْمَآءِ أَوْ مِمَّا رَزَقَكُمُ ٱللَّهُ ۚ

**﴾50﴿ നരകത്തിലെ ആൾക്കാർ സ്വർഗത്തിലെ ആൾക്കാരെ വിളിച്ചു പറയും: 'വെള്ളത്തിൽ നിന്ന്, അല്ലെങ്കിൽ അല്ലാഹു നിങ്ങൾക്ക് (ആഹാരമായി) നൽകിയതിൽ നിന്ന് (അൽപം) നിങ്ങൾ ഞങ്ങൾക്ക് ഒഴുക്കിത്തരണേ' എന്ന്!**

| | |
|---|---|
| قَالُوٓاْ إِنَّ ٱللَّهَ حَرَّمَهُمَا عَلَى ٱلْكَٰفِرِينَ ۝ | അവർ പറയും: 'നിശ്ചയമായും അല്ലാഹു, അത് രണ്ടും അവിശ്വാസികൾക്ക് നിഷിദ്ധമാക്കിയിരിക്കുന്നു:- |
| ٱلَّذِينَ ٱتَّخَذُواْ دِينَهُمْ لَهْوًا وَلَعِبًا وَغَرَّتْهُمُ ٱلْحَيَوٰةُ ٱلدُّنْيَا ۚ | ﴾51﴿ അതായത്, തങ്ങളുടെ മതത്തെ വിനോദവും കളിയുമാക്കിത്തീർക്കുകയും, ഐഹിക ജീവിതം തങ്ങളെ വഞ്ചിക്കുകയും ചെയ്തവർക്ക്'. |
| فَٱلْيَوْمَ نَنسَىٰهُمْ كَمَا نَسُواْ لِقَآءَ يَوْمِهِمْ هَٰذَا وَمَا كَانُواْ بِـَٔايَٰتِنَا يَجْحَدُونَ ۝ | (അതെ) അതിനാൽ, അവരുടെ ഈ ദിവസത്തെ കണ്ടുമുട്ടുന്നതിനെ അവർ മറന്നുകളഞ്ഞതും, നമ്മുടെ 'ആയത്തുക' [ദൃഷ്ടാന്തങ്ങ]ളെ അവർ നിഷേധിച്ചു കൊണ്ടിരുന്നതും പോലെ, അവരെ നാം ഇന്ന് മറന്നുകളയുന്നു. |

---

﴾50﴿ وَنَادَىٰ വിളിച്ചു പറയും أَصْحَابُ النَّارِ നരകത്തിലെ ആൾക്കാർ أَصْحَابَ الْجَنَّةِ സ്വർഗത്തിലെ ആൾക്കാരെ أَنْ أَفِيضُوا നിങ്ങൾ ഒഴുക്കിത്തരണമെന്ന് عَلَيْنَا ഞങ്ങളുടെ മേൽ, ഞങ്ങളിൽ مِنَ الْمَاءِ വെള്ളത്തിൽ നിന്ന് أَوْ مِمَّا അല്ലെങ്കിൽ യാതൊന്നിൽ നിന്ന് رَزَقَكُمُ اللهُ അല്ലാഹു നിങ്ങൾക്ക് നൽകിയ قَالُوا അവർ പറയും إِنَّ اللهَ നിശ്ചയമായും അല്ലാഹു حَرَّمَهُمَا അതു രണ്ടും നിഷിദ്ധമാക്കിയിരിക്കുന്നു عَلَى الْكَافِرِينَ അവിശ്വാസികളുടെ മേൽ ﴾51﴿ الَّذِينَ اتَّخَذُوا അതായത് ആക്കിത്തീർത്തവർ دِينَهُمْ തങ്ങളുടെ മതത്തെ لَهْوًا വിനോദം, തമാശ وَلَعِبًا കളിയും, വിളയാട്ടവും وَغَرَّتْهُمُ അവരെ വഞ്ചിക്കുകയും ചെയ്തു الْحَيَاةُ الدُّنْيَا ഐഹിക ജീവിതം فَالْيَوْمَ എന്നാൽ (അതിനാൽ) ഇന്ന് نَنْسَاهُمْ നാം അവരെ വിസ്മരിക്കുന്നു كَمَا نَسُوا അവർ മറന്നതുപോലെ لِقَاءَ കണ്ടുമുട്ടുന്നതിന് يَوْمِهِمْ അവരുടെ ദിവസത്തെ هَذَا ഈ وَمَا كَانُوا അവരായിരുന്നതും بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ, ലക്ഷ്യങ്ങളെ يَجْحَدُونَ അവർ നിഷേധിക്കും.

---

വിശപ്പും, ദാഹവും സഹിക്കവയ്യാതെ കഷ്ടപ്പെടുമ്പോൾ നരകക്കാർ, സ്വർഗക്കാരെ വിളിച്ചപേക്ഷിക്കുകയാണ്: അൽപം വെള്ളമോ നിങ്ങൾക്ക് ലഭിച്ചിട്ടുള്ള പദാർത്ഥങ്ങളിൽ നിന്ന് മറ്റുവല്ലതുമോ ഞങ്ങൾക്ക് ഒന്നൊഴിച്ചുതന്നു ഞങ്ങളെ രക്ഷിക്കണേ എന്ന്! നരകവാസികൾക്ക് 'സക്കൂം, ഗിസ്‌ലീൻ, ഹമീം, ദ്വരീഉ് (زقوم،غسلين،حميم،ضريع) മുതലായ ഭക്ഷണ പാനീയങ്ങളല്ലാതെ നൽകപ്പെടുകയില്ലെന്നും, അവയും നരകത്തിലെ ശിക്ഷാ വകുപ്പുകളിൽപെട്ടവ മാത്രമാണെന്നും, വിശപ്പിനോ ദാഹത്തിനോ അവ ഉത

കുന്നതല്ലെന്നും (44:43; 69:36; 88:6 മുതലായ സ്ഥലങ്ങളിൽ) അല്ലാഹു വ്യക്തമാക്കിയിട്ടുള്ളതാണ്. അവർ എത്രകേണപേക്ഷിച്ചാലും ആ അപേക്ഷമൂലം അവർക്ക് കൂടുതൽ നിരാശയല്ലാതെ ഒന്നും ലഭിക്കുവാൻ പോകുന്നില്ല. അങ്ങിനെയുള്ള അനുഗ്രഹങ്ങളെല്ലാം അവിശ്വാസികളായ നിങ്ങൾക്ക് അല്ലാഹു നിഷിദ്ധമാക്കിയിരിക്കുകയാണ് -ഭാവിയിലെങ്കിലും അവ ലഭിച്ചേക്കുമെന്ന് കരുതേണ്ടാ- എന്നായിരിക്കും അവർക്ക് സ്വർഗവാസികൾ നൽകുന്ന മറുപടി. ഭക്ഷണം തുടങ്ങിയ ഉപജീവന സൗകര്യങ്ങൾ പരലോകത്ത് സത്യവിശ്വാസികൾക്ക് മാത്രമുള്ളതാണെന്ന് 32-ാം വചനത്തിൽ അല്ലാഹു പറഞ്ഞുവല്ലോ. അവിശ്വാസികൾക്ക് അവയെല്ലാം നിഷിദ്ധമാക്കുവാനുള്ള കാരണം, അവർ അല്ലാഹുവിന്റെ ശാസനാ നിയമങ്ങളെ കാര്യമാക്കാതെ, കളി വിനോദമാക്കിത്തള്ളിയതും, ഐഹിക ജീവിതത്തിൽ മാത്രം ശ്രദ്ധപതിച്ച് പരലോക ജീവിതത്തെ ഓർമിക്കാതിരുന്നതും, ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു കൊണ്ടിരുന്നതുമാണ്. അല്ലാതെ അവരോട് പക്ഷഭേദമോ അനീതിയോ കാണിച്ചതല്ല, എന്നത്രെ 51-ാം വചനം ചൂണ്ടിക്കാട്ടുന്നത്.

ഒരു വസ്തുത ഇവിടെ പ്രത്യേക ഓർമിപ്പിക്കാം; സ്വർഗത്തിനും നരകത്തിനുമിടക്കുള്ള ഒരു അതിർത്തിമറയാണ് അഅ്റാഫ്. അവിടെയുള്ളവരും സ്വർഗ-നരകങ്ങളിലുള്ളവരും തമ്മിൽ സംഭാഷണം നടക്കുകയും നോക്കിക്കാണുകയും ചെയ്യും എന്നൊക്കെ പറഞ്ഞുവല്ലോ. അപ്പോൾ സ്വർഗവും നരകവും കേവലം വമ്പിച്ച രണ്ട് കെട്ടിടങ്ങളോ പട്ടണങ്ങളോ പോലെയായിരിക്കുമെന്ന ഒരു പ്രതീതി അൽപജ്ഞരായ ആളുകളുടെ മനസ്സിൽ ഉളവായേക്കാം. വാസ്തവത്തിൽ സ്വർഗവും നരകവുമാകട്ടെ, നമ്മുടെ ഊഹത്തിലോ അനുമാനത്തിലോ ഒതുങ്ങാത്തവിധം, അതിവിശാലമായ രണ്ട് ലോകങ്ങളാണെന്ന് ക്വുർആനിൽ നിന്നും ഹദീഥിൽ നിന്നും സ്പഷ്ടവുമാകുന്നു. സ്വർഗത്തിന്റെ വിസ്താരം ആകാശഭൂമികളോളമാണെന്ന് (3:133; 57:21 എന്നിവിടങ്ങളിൽ) അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. സ്വർഗത്തിലെ ഒരു വൃക്ഷത്തിന്റെ തണലിലൂടെ ഒരു വാഹനക്കാരൻ നൂറ് കൊല്ലം സഞ്ചരിച്ചാലും അത് തീരുകയില്ല എന്ന് നബിﷺയും പ്രസ്താവിച്ചിരിക്കുന്നു. (ബു.മു) നരകത്തിന്റെ വക്കിൽ നിന്ന് ഒരു കല്ല് കീഴ്പോട്ടിട്ടാൽ എഴുപത് സംവത്സരക്കാലം അത് കീഴ്പോട്ട് പോയാലും അത് അടിയിൽ എത്തുകയില്ലെന്നും നബിﷺ പറയുന്നു. (മു). എന്നിരിക്കെ, ഈ രണ്ട് മഹാലോകങ്ങൾക്കിടയിൽ സ്ഥിതിചെയ്യുന്ന ഒരു വിശാലമായ അതിർത്തി സ്ഥലമായിരിക്കും അഅ്റാഫ് എന്ന് സാമാന്യമായി പറയാം. എന്നല്ലാതെ വസ്തുനിഷ്ഠമായ ഒരു നിർണയമോ ഒരേകദേശ സങ്കൽപമോ നമുക്ക് അതിനെപറ്റി കരുതുവാൻ നിവൃത്തിയില്ല.

അങ്ങനെയാകുമ്പോൾ, സ്വർഗ-നരകങ്ങളിലും അഅ്റാഫിലും സ്ഥിതിചെയ്യുന്നവർ തമ്മിൽ അന്യോന്യം കാണുവാനും സംസാരിക്കുവാനും എങ്ങിനെകഴിയും? എന്നു സംശയിക്കാം. വാസ്തവത്തിൽ, നമ്മുടെ ഭൗതികമായ അറിവിനെയും പരിചയത്തെയും മുമ്പിൽവെച്ചുകൊണ്ടുമാത്രം ഉണ്ടാകുന്ന ഒരു സംശയമാണിത്. ഭൗതിക പ്രകൃതിനിയമങ്ങളിൽ നിന്നെല്ലാം എത്രയോഭിന്നമായ പ്രകൃതി സ്വഭാവങ്ങളോട് കൂടിയതാണ് പരലോകമെന്നിരിക്കെ ഈ സംശയത്തിന് അവകാശമില്ല. ഇന്നു നിലവിലുള്ള ഗതാഗത സൗകര്യങ്ങളെയും, വാർത്താവിതരണ സാധ്യതകളെയും അപേക്ഷിച്ച് നോക്കിയാൽ, മുൻകാലത്തുള്ളവരെക്കാൾ ഇക്കാലത്തുള്ളവർക്ക് അതിന്റെ സാധ്യത കൂടുതൽ മനസ്സിലാക്കുവാൻ കഴിയുന്നതാണ്. ലോകത്തിന്റെ ഏതു മൂലയിലുള്ളവർ തമ്മിലും -അല്ല, ഭൂമിയിലും ശൂന്യാകാശത്തിൽ അതി വിദൂരത്ത് സ്ഥിതിചെയ്യുന്നവർ തമ്മിൽപോലും- റേഡിയോ, ടെലിഫോൺ, ടെലിവിഷൻ മുതലായവയുടെ സഹായത്തോടെ സംസാരിക്കുകയും കാണുകയും ചെയ്വാൻ ഇന്ന് മനുഷ്യർക്ക് സാധിക്കുന്നു. ആ സ്ഥിതിക്ക്

ഈ ലോകത്ത് അസംഭവ്യമായ പലതും നിത്യസംഭവങ്ങളായിരിക്കുന്ന പരലോക കാര്യങ്ങളിൽ അത്ഭുതത്തിനോ സംശയത്തിനോ അവകാശമില്ലതന്നെ.

وَلَقَدْ جِئْنَـٰهُم بِكِتَـٰبٍ فَصَّلْنَـٰهُ عَلَىٰ عِلْمٍ هُدًى وَرَحْمَةً لِّقَوْمٍ يُؤْمِنُونَ ﴿٥٢﴾

**﴾52﴿ തീർച്ചയായും, അറിഞ്ഞുംകൊണ്ടു(തന്നെ) നാം വിശദീകരി(ച്ചു വിവരി)ച്ചിട്ടുള്ള ഒരു ഗ്രന്ഥം ഇവർക്ക് നാം കൊണ്ടുചെന്നിട്ടുണ്ട്; വിശ്വസിക്കുന്ന ജനങ്ങൾക്ക് മാർഗദർശനവും, കാരുണ്യവുമായിട്ട്.**

﴾52﴿ وَلَقَدْ جِئْنَا തീർച്ചയായും നാം ചെന്നിട്ടുണ്ട് هُم അവർക്ക്, അവരുടെ അടുക്കൽ بِكِتَابٍ ഗ്രന്ഥവുംകൊണ്ട് فَصَّلْنَاهُ നാം അത് വിശദീകരി(വിവരി)ച്ചിരിക്കുന്നു عَلَىٰ عِلْمٍ അറിവോടെ (അറിഞ്ഞുംകൊണ്ട്) هُدًى മാർഗദർശനമായിട്ട് وَرَحْمَةً കാരുണ്യമായും لِقَوْمٍ ഒരു ജനതക്ക് يُؤْمِنُونَ അവർ വിശ്വസിക്കുന്നു

---

هَلْ يَنظُرُونَ إِلَّا تَأْوِيلَهُۥ ۚ

**﴾53﴿ അതിന്റെ പുലർച്ചയല്ലാതെ (വല്ലതും) അവർനോക്കി(ക്കാത്തു) കൊണ്ടിരിക്കുന്നുവോ?!**

يَوْمَ يَأْتِى تَأْوِيلُهُۥ يَقُولُ ٱلَّذِينَ نَسُوهُ مِن قَبْلُ قَدْ جَآءَتْ رُسُلُ رَبِّنَا بِٱلْحَقِّ فَهَل لَّنَا مِن شُفَعَآءَ فَيَشْفَعُوا۟ لَنَآ أَوْ نُرَدُّ فَنَعْمَلَ غَيْرَ ٱلَّذِى كُنَّا نَعْمَلُ ۚ

**അതിന്റെ പുലർച്ച വന്നെത്തുന്ന ദിവസം, മുമ്പ് അതിനെ മറന്നുകളഞ്ഞവർ പറയും: 'ഞങ്ങളുടെ റബ്ബിന്റെ 'റസൂലു'കൾ യഥാർത്ഥവും കൊണ്ട് ഞങ്ങൾക്ക് വരുകയുണ്ടായി. [അന്നു ഞങ്ങളതു വിശ്വസിച്ചില്ല] എനി, ഞങ്ങൾക്ക് വല്ല ശുപാർശക്കാരും ഉണ്ടോ-എന്നാലവർ ഞങ്ങൾക്കുവേണ്ടി ശുപാർശ ചെയ്യുമായിരുന്നു?! - അല്ലെങ്കിൽ, ഞങ്ങൾ മടക്കപ്പെടുമോ? എന്നാൽ ഞങ്ങൾ (മുമ്പ്) പ്രവർത്തിച്ചിരുന്നതല്ലാത്തത് [സൽകർമങ്ങൾ] ഞങ്ങൾ പ്രവർത്തിക്കുമായിരുന്നു!'**

قَدْ خَسِرُوٓا۟ أَنفُسَهُمْ وَضَلَّ عَنْهُم مَّا كَانُوا۟ يَفْتَرُونَ ﴿٥٣﴾

**(അതെ) അവർ തങ്ങളെതന്നെ നഷ്ടപ്പെടുത്തിക്കളഞ്ഞു. അവർ കെട്ടിച്ചമച്ചിരുന്നത് (ഒക്കെയും) അവരെ വിട്ടു മറഞ്ഞുപോകുകയും ചെയ്തു.**

﴾53﴿ هَلْ يَنظُرُونَ അവർ നോക്കുന്നു (കാത്തിരിക്കുന്നു)വോ إِلَّا تَأْوِيلَهُ അതിന്റെ പുലർച്ച (വ്യാഖ്യാനം-പൊരുൾ-പര്യവസാനം) അല്ലാതെ يَوْمَ يَأْتِي വരുന്ന ദിവസം تَأْوِيلُهُ അതിന്റെ പുലർച്ച يَقُولُ പറയും الَّذِينَ نَسُوهُ അതിനെ മറന്ന (വിസ്മരിച്ച)വർ مِن قَبْلُ മുമ്പ് قَدْ جَاءَتْ വരികയുണ്ടായി رُسُلُ رَبِّنَا നമ്മുടെ റബ്ബിന്റെ റസൂലുകൾ بِالْحَقِّ യഥാർത്ഥംകൊണ്ട് فَهَل لَّنَا എനി (അപ്പോൾ) ഞങ്ങൾ (നമു)ക്കുണ്ടോ مِن شُفَعَاءَ ശുപാർശക്കാരിൽ നിന്ന് (വല്ലവരും) فَيَشْفَعُوا എന്നിട്ട് അവർ ശുപാർശ ചെയ്യുമാറ്, എന്നാൽ ശുപാർശ ചെയ്യുമായിരുന്നു لَنَا ഞങ്ങൾക്ക്, നമുക്ക് أَوْ نُرَدُّ അല്ലെങ്കിൽ നാം മടക്കപ്പെടുമോ فَنَعْمَلَ എന്നിട്ട് നാം പ്രവർത്തിക്കുമാറ്, എന്നാൽ നമുക്ക് (ഞങ്ങൾക്ക്) പ്രവർത്തിക്കാം غَيْرَ الَّذِي യാതൊന്നല്ലാത്തത് كُنَّا نَعْمَلُ നാം (ഞങ്ങൾ) പ്രവർത്തിച്ചിരുന്നു قَدْ خَسِرُوا അവർ നഷ്ടപ്പെടുത്തിക്കഴിഞ്ഞു أَنفُسَهُمْ തങ്ങളെതന്നെ, അവരുടെ സ്വന്തങ്ങളെ وَضَلَّ പിഴച്ചു (മറഞ്ഞു)പോകുകയും ചെയ്തു عَنْهُم അവരെവിട്ട് مَا كَانُوا അവരായിരുന്നത് يَفْتَرُونَ അവർ കെട്ടച്ചമക്കും

---

സ്വർഗക്കാരുടെയും നരകക്കാരുടെയും പല സ്ഥിതിഗതികളും വിവരിച്ചശേഷം, സംസാരഗതി ക്വുർആനെ നിഷേധിക്കുന്നവരിലേക്ക് തിരിഞ്ഞിരിക്കുകയാണ്. ഈ വചനങ്ങളിൽ പ്രസ്താവിച്ചതിന്റെ സാരം ഇതാണ്: സത്യം സ്വീകരിക്കുവാൻ തയ്യാറുള്ളവർക്ക് വേണ്ടത്ര മാർഗദർശനങ്ങളും അനുഗ്രഹങ്ങളും സഹിതം-എന്തെല്ലാമാണ്, എങ്ങിനെയെല്ലാമാണ് വിവരിക്കേണ്ടതെന്ന് ശരിക്കും അറിഞ്ഞുകൊണ്ടുതന്നെ- ആവശ്യമായ വിശദീകരണങ്ങളോടുകൂടിയുള്ള ഒരു മഹത്തായ ഗ്രന്ഥം (ക്വുർആൻ) ഇതാ നാം അവർക്ക് നൽകിക്കഴിഞ്ഞിരിക്കുന്നു. എന്നിട്ടും അതിൽ വിശ്വസിക്കാതെ എനി വേറെയെന്താണ് അവർക്ക് കാത്തിരിക്കുവാനുള്ളത്?! വല്ലതും ഉണ്ടെങ്കിൽ ആ ഗ്രന്ഥത്തിൽ വിവരിച്ചിട്ടുള്ള യാഥാർത്ഥ്യങ്ങൾ അനുഭവത്തിൽ പുലർന്നു കാണുക മാത്രമാണ്. അതാണവർ കാത്തിരിക്കുന്നതെങ്കിൽ, അതവർക്ക് നല്ലതിനല്ല. ആ അവസരം വന്നുകഴിഞ്ഞാൽ അവർ ഖേദിക്കേണ്ടി വരും. റസൂലുകളും വേദഗ്രന്ഥങ്ങളും പ്രബോധനം ചെയ്തിരുന്നത് തന്നെയായിരുന്നു യഥാർത്ഥമെന്ന് അപ്പോൾ അവർ തുറന്നു സമ്മതിക്കും. അയ്യോ! പിഴച്ചുപോയല്ലോ! എനി എന്താണ് രക്ഷാമാർഗം! എന്ന് അവർ വിലപിക്കും. വല്ല ശുപാർശക്കാരെയും കിട്ടിയിരുന്നുവെങ്കിൽ ശുപാർശകൊണ്ട് രക്ഷപ്പെടാമായിരുന്നു! ഒന്നുകൂടി ഐഹിക ജീവിതത്തിലേക്ക് മടക്കിത്തന്നെങ്കിൽ മുമ്പത്തെ നില മാറ്റിസൽക്കർമങ്ങൾ ചെയ്യാമായിരുന്നു എന്നൊക്കെ അവർ കൊതിച്ചു പോകും. പക്ഷേ, ഫലമെന്ത്?! തങ്ങൾക്ക് ലഭിക്കാമായിരുന്ന രക്ഷാമാർഗങ്ങളെല്ലാം നേരത്തെത്തന്നെ അവർ സ്വയം നഷ്ടപ്പെടുത്തിക്കഴിഞ്ഞു. തങ്ങളെ രക്ഷിക്കുമെന്നും സഹായിക്കുമെന്നും സങ്കൽപിച്ചുകൊണ്ട് അവർ കെട്ടിയുണ്ടാക്കിയിരുന്ന കൃത്രിമ ദൈവങ്ങളും ശുപാർശക്കാരുമൊക്കെ എങ്ങോ മറഞ്ഞുപോകുകയും ചെയ്തു. എനി, അവർ എങ്ങിനെ രക്ഷപ്പെടുവാനാണ്?!

## വിഭാഗം - 7

إِنَّ رَبَّكُمُ ٱللَّهُ ٱلَّذِى خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ فِى سِتَّةِ أَيَّامٍ ثُمَّ ٱسْتَوَىٰ عَلَى ٱلْعَرْشِ

﴾54﴿ നിശ്ചയമായും നിങ്ങളുടെ റബ്ബ് ആകാശങ്ങളെയും, ഭൂമിയെയും ആറുദിവസങ്ങളിലായി സൃഷ്ടിച്ചവനായ അല്ലാഹുവാകുന്നു. പിന്നെ, അവൻ 'അർശി'ൽ [സിംഹാസനത്തിൽ] ആരോഹണം ചെയ്തു.

يُغْشِى ٱلَّيْلَ ٱلنَّهَارَ يَطْلُبُهُۥ حَثِيثًا وَٱلشَّمْسَ وَٱلْقَمَرَ وَٱلنُّجُومَ مُسَخَّرَٰتٍۭ بِأَمْرِهِۦٓ ۗ

രാത്രിയിൽ അവൻ പകലിനു മൂടിയിടുന്നു-അത് അതിനെ ദ്രുതഗതിയിൽ തേടിക്കൊണ്ട്. അവന്റെ കൽപനക്കു വിധേയങ്ങളാക്കപ്പെട്ടുകൊണ്ട് സൂര്യനെയും, ചന്ദ്രനെയും, നക്ഷത്രങ്ങളേയും (അവൻ സൃഷ്ടിച്ചു).

أَلَا لَهُ ٱلْخَلْقُ وَٱلْأَمْرُ ۗ

അല്ലാ (അറിയുക)! അവന്റെതാണ് സൃഷ്ടിപ്പും, കൽപനയും [സൃഷ്ടിക്കലും, കൽപനാധികാരവും അവന്റെ വകതന്നെ].

تَبَارَكَ ٱللَّهُ رَبُّ ٱلْعَـٰلَمِينَ ﴿٥٤﴾

ലോകരുടെ രക്ഷിതാവായ അല്ലാഹു നന്മ (അഥവാ മഹത്വം) ഏറിയവനാകുന്നു.

---

﴾54﴿ إِنَّ رَبَّكُمُ നിശ്ചയമായും നിങ്ങളുടെ റബ്ബ് اللهُ അല്ലാഹു الَّذِي خَلَقَ സൃഷ്ടിച്ച السَّمَاوَاتِ ആകാശങ്ങളെ وَالأَرْضَ ഭൂമിയെയും فِي سِتَّةِ ആറിലായി أَيَّامٍ ദിവസങ്ങൾ ثُمَّ പിന്നെ اسْتَوَى അവൻ ആരോഹണം ചെയ്തു, ആസനസ്ഥനായി عَلَى الْعَرْشِ അർശിൽ, സിംഹാസനത്തിന്മേൽ يُغْشِي അവൻ മൂടുന്നു, മൂടിയിടുന്നു اللَّيْلَ രാത്രിയെ (രാവിനെക്കൊണ്ട്) النَّهَارَ പകലിന്, പകലിനെ يَطْلُبُهُ അത് അതിനെതേടിക്കൊണ്ട് حَثِيثًا ദ്രുതഗതിയിൽ, ബദ്ധപ്പെട്ടുകൊണ്ട്, വേഗമായി وَالشَّمْسَ സൂര്യനെയും وَالْقَمَرَ ചന്ദ്രനെയും وَالنُّجُومَ നക്ഷത്രങ്ങളെയും مُسَخَّرَاتٍ വിധേയമാക്ക (നിയന്ത്രിക്ക)പ്പെട്ടതായിക്കൊണ്ട് بِأَمْرِهِ അവന്റെ കൽപനക്ക്, ആജ്ഞപ്രകാരം أَلا അല്ലാ-അറിയുക لَهُ അവന്നാണ്, അവന്റേതാണ് الْخَلْقُ സൃഷ്ടിപ്പ്, സൃഷ്ടി وَالأَمْرُ കൽപനയും تَبَارَكَ നന്മ (മഹത്വം-മേന്മ-ഗുണം) ഏറിയിരിക്കുന്നു (അധികരിച്ചവനാണ്) اللهُ അല്ലാഹു رَبُّ الْعَالَمِينَ ലോകരുടെ (ലോക) രക്ഷിതാവായ

അല്ലാഹു ആകാശഭൂമികളെ ആറു ദിവസങ്ങളിലായി സൃഷ്ടിച്ചുവെന്നും, പിന്നീട് അവൻ അർശിന്മേൽ ആരോഹണം ചെയ്തുവെന്നും ക്വുർആനിൽ പലേടത്തും പ്രസ്താവിച്ചിരിക്കുന്നു. ആറു ദിവസങ്ങളിലായി സൃഷ്ടിച്ചതിനെപറ്റി യൂനുസ്:3; സജദഃ: 4; ഫുർക്വാൻ:59; ഹദീദ്:4; ക്വാഫ്:38; ഹൂദ്: 7 എന്നീ സ്ഥലങ്ങളിലും, അർശിൽ ആരോഹണം ചെയ്തതിനെപറ്റി ആദ്യം പറഞ്ഞ നാലു സൂറത്തുകളിലും, ത്വാഹാ 5ലും, റഅ്ദ് 2ലും പ്രസ്താവിച്ചു കാണാം. ഇവിടെ ആ രണ്ടു വിഷയത്തെക്കുറിച്ചും സംക്ഷിപ്തമായി വിവരിക്കുന്നു. കൂടുതൽ വിശദീകരണം മേൽ സൂചിപ്പിച്ച സ്ഥലങ്ങളിലും കാണാം.

(1) സൂര്യന്റെ ഉദയാസ്തമയങ്ങളാൽ ഉണ്ടായിത്തീരുന്ന ഒരു രാവും പകലും ചേർന്ന സമയത്തിനാണ് നാം സാധാരണ ദിവസം എന്നു പറയുന്നത്. ആറു ദിവസങ്ങൾ എന്നു പറഞ്ഞത് ഈ അർത്ഥത്തിലുള്ള ദിവസങ്ങളായിരിക്കുവാൻ തരമില്ല. കാരണം, ആകാശഭൂമികളുടെ സൃഷ്ടിയും, അവയുടെ നിലവിലുള്ള വ്യവസ്ഥയും, പൂർത്തിയാകും മുമ്പ് രാപകലുകളോ, ഈ അർത്ഥത്തിലുള്ള ദിവസങ്ങളോ ഉണ്ടാകുകയില്ലല്ലോ. ക്വിയാമത്ത് നാളിനെക്കുറിച്ച് അമ്പതിനായിരം കൊല്ലം വലുപ്പമുള്ള ഒരു ദിവസം (70:4) എന്നും, നിന്റെ റബ്ബിന്റെ അടുക്കൽ ഒരു ദിവസം നിങ്ങൾ എണ്ണിവരുന്ന ആയിരം കൊല്ലം പോലെയാണ് (22:47) എന്നും അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. അപ്പോൾ, ഈ ആറു ദിവസം കൊണ്ട് വിവക്ഷ, ദീർഘകാലം വരുന്ന ഏതോ ഒരു ആറു ദിവസങ്ങളായിരിക്കാം. അവ എങ്ങിനെയുള്ളതാണെന്നോ, ഓരോ ദിവസത്തിന്റെയും ദൈർഘ്യം എത്രയാണെന്നോ നമുക്ക് തിട്ടപ്പെടുത്തുക സാധ്യമല്ല.

ഈ വചനത്തിനൊരു സാമാന്യ വിശദീകരണമെന്നോണം, ഭൂമിയെ സൃഷ്ടിച്ചതും, അതിലെ പർവ്വതങ്ങൾ, ആഹാര പദാർത്ഥങ്ങൾ മുതലായവ ശരിപ്പെടുത്തിയതും നാലു ദിവസം കൊണ്ടാണെന്നും, ആകാശങ്ങളെ പൂർത്തിയാക്കിയത് രണ്ടുദിവസം കൊണ്ടാണെന്നും 49:9-12ൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. നിലവിലുള്ള അഖിലാണ്ഡ വ്യവസ്ഥ ഈ നിലയിൽ എത്തിച്ചേരുന്നതിനു മുമ്പ് കോടിക്കണക്കിന് കൊല്ലങ്ങളും, പല വ്യത്യസ്ത ഘട്ടങ്ങളും കഴിഞ്ഞുപോയിട്ടുണ്ടെന്ന് -വിശദീകരണങ്ങളിൽ നീക്ക് പോക്കും അഭിപ്രായ വ്യത്യാസവും പലതുണ്ടെങ്കിലും- പൊതുവെ അംഗീകരിക്കപ്പെട്ടുവരുന്ന ശാസ്ത്രീയ സിദ്ധാന്തമാണെന്നുള്ളതും സ്മരണീയമത്രെ. ഞായർ മുതൽ ശനിവരെയുള്ള ദിവസങ്ങളിൽ ഓരോന്നിലും ഇന്നിന്ന വസ്തുക്കളെ അല്ലാഹു സൃഷ്ടിച്ചുവെന്നു വിവരിക്കുന്ന ചില രിവായത്തുകൾ കാണാമെങ്കിലും -ഇബ്നുകഥീർ (റ) മുതലായവർ സൂചിപ്പിച്ചതുപോലെ- അവ യഥാർത്ഥത്തിൽ, ഇസ്റാഈലീ വാർത്തകളിൽ നിന്ന് ഉടലെടുത്തവയാകുന്നു.

(2) 'അർശ് (عرش) എന്ന വാക്ക് രാജകീയ സിംഹാസനം എന്ന അർത്ഥത്തിൽ സാധാരണ ഉപയോഗിക്കപ്പെടുന്നു. വീടുകളുടെ മേൽപുര, മുന്തിരിത്തോട്ടത്തിന്റെ പന്തൽ എന്നിവപോലെ ഉയരത്തിൽ സ്ഥാപിക്കപ്പെടുന്ന ചില വസ്തുക്കൾക്കും ആ വാക്ക് ഉപയോഗിക്കപ്പെടും. എന്നാൽ, മഹാൻമാരായ പലരും പ്രസ്താവിച്ചതുപോലെ അല്ലാഹുവിന്റെ അർശ് എപ്രകാരത്തിലുള്ളതായിരിക്കുമെന്ന് കണക്കാക്കുവാൻ നമുക്ക് സാധിക്കുകയില്ല. ഇമാം റാഗിബ് (റ) അദ്ദേഹത്തിന്റെ 'അൽമുഫ്റദാത്ത്' എന്ന നിഘണ്ടുവിൽ പറയുന്നു: 'അല്ലാഹുവിന്റെ അർശിനെക്കുറിച്ച് അതിന്റെ പേരല്ലാതെ അതിന്റെ യാഥാർത്ഥ്യത്തെപറ്റി മനുഷ്യർക്ക് അറിയാവതല്ല. പൊതുജനങ്ങൾ ഊഹിക്കുന്നതുപോലെയുള്ളതല്ല അത്. അങ്ങിനെയാണെങ്കിൽ, അത് അവനെ (അല്ലാഹുവിനെ) വഹിച്ചുകൊണ്ടിരിക്കുന്നതായിരിക്കണമല്ലോ. അല്ലാഹുവാകട്ടെ, അതിൽ നിന്നും എത്രയോ ഉന്നതനുമാകുന്നു....'

അല്ലാഹു സൃഷ്ടികളിൽ നിന്നെല്ലാം വ്യത്യസ്തനും, അവരുടെ ഭാവനകൾക്കെല്ലാം അതീതനുമാകുന്നു. അതെ, لَيْسَ كَمِثْلِهِ شَيْءٌ (അവനെപ്പോലെ ഒരു വസ്തുവും ഇല്ല). وَلَمْ يَكُن لَّهُ كُفُوًا أَحَدٌ (അവനു തുല്യനായി ഒരാളും ഇല്ല) അതുകൊണ്ട്, അല്ലാഹു അർശിൽ ആരോഹണം ചെയ്തു (اسْتَوَى عَلَى الْعَرْشِ) എന്ന വാക്യത്തെപറ്റി മുൻഗാമികളായ മഹാന്മാർക്ക് പൊതുവിലും, പിൻഗാമികളിൽ അവരുടെ മാതൃക പിൻപറ്റിയവർക്കും, പറയുവാനുള്ളത് ഇതാകുന്നു: 'സിംഹാസനാരോഹണമെന്നത് നമുക്കറിയാം. പക്ഷേ, അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം അതിന്റെ മാതിരി എങ്ങിനെണെന്നുള്ളത് നമുക്ക് അജ്ഞാതമാകുന്നു. (الاستواء معلوم و الكيفية مجهولة)' താഴെ സൂചിപ്പിക്കുന്നതുപോലെയുള്ള ചില വ്യാഖ്യാനങ്ങൾ കൊണ്ട് തൃപ്തി അടയുന്നതും, കൂടുതൽ അന്വേഷണത്തിനും വിമർശനത്തിനും മുതിരുന്നതും അബദ്ധത്തിന് കാരണമായിരിക്കുന്നതാണ്. ആകയാൽ, പ്രസ്തുത മഹാന്മാർ സ്വീകരിച്ച അതേ മാർഗം തന്നെയാണ് നമുക്കും സ്വീകരിക്കുവാനുള്ളത്. അതാണ് കൂടുതൽ സുരക്ഷിതമായ മാർഗവും.

(3) 'അർശിൽ അവൻ ആരോഹണം ചെയ്തു' (اسْتَوَى عَلَى الْعَرْشِ) എന്ന വാക്യത്തിന്റെ ഭാഷാർത്ഥത്തെ മാത്രം അടിസ്ഥാനമാക്കി അല്ലാഹു അർശിന്മേൽ ഇരിക്കുകയാണെന്നും മറ്റും ചില ആളുകൾ പറഞ്ഞിട്ടുള്ളത് സ്വീകാര്യമല്ലതന്നെ. അല്ലാഹുവിനെ സൃഷ്ടികളോട് സമപ്പെടുത്തലും, അവന്റെ ഗുണവിശേഷങ്ങളുടെ പരിശുദ്ധിയെ നിരാകരിക്കലുമാണത്. അവൻ അർശിന്റെമേലുള്ള അധികാരം എറ്റെടുത്തു, അല്ലെങ്കിൽ ആകാശഭൂമികളുടെ നിയന്ത്രണം ഔപചാരികമായി സ്വീകരിച്ചു എന്നിങ്ങിനെയുള്ള അർത്ഥങ്ങളിലും ചില പണ്ഡിതന്മാർ അതിനെ വ്യാഖ്യാനിക്കാറുണ്ട്. വേറെ ചിലർ 'അർശ്' എന്നൊരു പ്രത്യേക വസ്തു യഥാർത്ഥത്തിൽ ഇല്ലെന്നും 'അധികാരം' എന്നാണതുകൊണ്ട് വിവക്ഷയെന്നും വരുമാറുള്ള ചില വ്യാഖ്യാനങ്ങളും നൽകിക്കാണുന്നു. ഇതു തികച്ചും വാസ്തവ വിരുദ്ധമാകുന്നു. അർശിന്റെ യാഥാർത്ഥ്യങ്ങളെക്കുറിച്ചു നമുക്കറിഞ്ഞുകൂടാ. എങ്കിലും 'അർശ്' എന്ന അതിമഹത്തായ ഒരു സൃഷ്ടി യഥാർത്ഥത്തിൽ ഉണ്ടെന്നുള്ളത് ക്വുർആൻ വചനങ്ങളിൽ നിന്നും, നബി വചനങ്ങളിൽ നിന്നും അനിഷേധ്യമായി അറിയപ്പെട്ടിട്ടുള്ളതാണ്. ഒരു കാര്യം ഇവിടെ വിസ്മരിക്കാവതല്ല. اسْتَوَى عَلَى الْعَرْشِ എന്ന വാക്യത്തിന്റെ അർത്ഥം, അവൻ അധികാരം ഏറ്റെടുത്തുവെന്നല്ലെങ്കിലും ആകാശഭൂമികളുടെ ആജ്ഞാധികാരവും, കൈകാര്യ നിയന്ത്രണവും അവന്റെ പക്കലാണെന്ന് ആ വാക്യം സൂചിപ്പിക്കുന്നുവെന്നുള്ളതിൽ സംശയമില്ല. ആ വാക്യത്തെത്തുടർന്നു സൂ: യൂനുസിലും, സജ്ദഃയിലും കാണാവുന്നതുപോലെ – അവൻ കാര്യം നിയന്ത്രിച്ചു കൊണ്ടിരിക്കുന്നു (يُدَبِّرُ الأَمْرَ) എന്നോ, ആ അർത്ഥത്തിലുള്ളതോ ആയ വാചകങ്ങൾ പല സൂറത്തുകളിലും കാണുന്നത് അതുകൊണ്ടാകുന്നു. ഈ വചനത്തിലും തന്നെ തുടർന്നുകൊണ്ട് രാപകലുകളുടെയും, സൂര്യ ചന്ദ്ര നക്ഷത്രങ്ങളുടെയും നിയന്ത്രണങ്ങളും, എല്ലാറ്റിന്റെയും സൃഷ്ടിപ്പും ആജ്ഞാധികാരവും അവനാണെന്നും പറഞ്ഞിരിക്കുന്നു. الله اعلم

ഇബ്നുകഥീർ (റ) ഈ വിഷയത്തിൽ ഇവിടെ ചെയ്ത പ്രസ്താവന ശ്രദ്ധേയമാണ്. അദ്ദേഹം പറയുന്നു: 'ജനങ്ങൾക്ക് ഈ രംഗത്ത് വളരെയധികം സംസാരങ്ങളുണ്ട്. അതിവിടെ വിസ്തരിക്കേണ്ടുന്ന സന്ദർഭമല്ല. സദ്വൃത്തരും പൗരാണികരുമായ മാലിക്, ഔസാഈ, ഥൗരീ, ലൈഥ്, ശാഫിഈ, അഹ്മദ്, ഇസ്ഹാക്വ് (റ) മുതലായവരും മറ്റുമായി മുൻകാലത്തും പിൽകാലത്തുമുള്ള മുസ്ലിം നേതാക്കൾ സ്വീകരിച്ച അതേ മാർഗമാണ് നാം ഇതിൽ സ്വീകരിക്കുന്നത്. രൂപനിർണയമോ, സൃഷ്ടികളോട് സാമ്യപ്പെടുത്തലോ, അല്ലാഹുവിന്റെ മഹൽ ഗുണങ്ങൾക്ക് കോട്ടം തട്ടിക്കലോ കൂടാതെ (ക്വുർആനിലും ഹദീഥിലും) എങ്ങിനെ വന്നുവോ അതുപോലെ സ്വീകരിക്കുക എന്നു

ള്ളതാണ് ആ മാർഗം. അല്ലാഹുവിനെ സൃഷ്ടികളുമായി സാമ്യപ്പെടുത്തുന്നവരുടെ മനസ്സിൽ പ്രത്യക്ഷപ്പെടുന്നതൊന്നും തന്നെ അതിൽ ഉണ്ടാവാൻ പാടില്ല. لَيْسَ كَمِثْلِهِۦ شَىْءٌ ۖ وَهُوَ السَّمِيعُ الْبَصِيرُ (അവനെപോലെ ഒരു വസ്തുവും ഇല്ല. അവൻ കേൾക്കുന്നവനാണ്, കാണുന്നവനാണ്) എന്ന് അല്ലാഹു പറഞ്ഞിരിക്കുന്നുവല്ലോ. അത്രയുമല്ല, ബുഖാരിയുടെ ഗുരുവായ നുഅയ്മുബ്നു ഹമ്മാദിൽ ഖുസാഈ (റ) പറഞ്ഞതുപോലെ, 'അല്ലാഹുവിനെ സൃഷ്ടികളോട് സാദൃശ്യപ്പെടുത്തുന്നവനും, അവന്റെ ഗുണവിശേഷങ്ങളായി അവൻ പറഞ്ഞതിനെ നിഷേധിക്കുന്നവനും അവിശ്വാസിയാകുന്നു. അല്ലാഹുവിന്റെ ഗുണവിശേഷണങ്ങളായി അവനോ, അവന്റെ റസൂലോ പറഞ്ഞതിലൊന്നും തന്നെ സാദൃശ്യപ്പെടുത്തൽ ഇല്ല. വ്യക്തമായ ഖുർആൻ വചനങ്ങളിലും, ബലവത്തായ ഹദീഥുകളിലും, വന്നതൊക്കെ അല്ലാഹുവിനോട് യോജിക്കുന്നവിധം സ്ഥിരപ്പെടുത്തുകയും, അവനോട് യോജിക്കാത്ത കാര്യമൊക്കെ നിരസിക്കുകയും ചെയ്യുന്നത് ആരാണോ അവർ നേർമാർഗം പ്രാപിച്ചു'.

രാത്രിയെ പകലിനു മൂടിയിടുന്നു -അഥവാ രാവിനെക്കൊണ്ട് പകലിനെ മൂടി അതിന്റെ വെളിച്ചം ഇല്ലാതാക്കുന്നു- എന്നു പറഞ്ഞത് രാപകലുകളുടെ നിയന്ത്രണത്തെയും, അതിനെ അത് ധൃതഗതിയിൽ തേടിക്കൊണ്ടിരിക്കുന്നുവെന്ന് പറഞ്ഞത്, പകലിനെ ഒരിടത്ത് ഉറച്ചു നിൽക്കുവാൻ അനുവദിക്കാതെ രാത്രി അതിന്റെ പിന്നാലെ ഓടിച്ചെന്നുകൊണ്ടിരിക്കുന്നതിനെയും കുറിക്കുന്നു. എല്ലാം അവന്റെ നിയന്ത്രണത്തിനും, വ്യവസ്ഥക്കും അനുസരിച്ചാണ് നടമാടുന്നത് എന്ന് പ്രസ്താവിച്ചശേഷം, എല്ലാം സൃഷ്ടിക്കുന്നതും അവൻ തന്നെയാണെന്നും, എല്ലാറ്റിലുമുള്ള ആജ്ഞാധികാരം അവനുമാത്രമാണെന്നും അവയിലൊന്നും ആർക്കും പങ്കില്ലെന്നും, അപ്പോൾ, ഏറ്റവും മഹത്വവും നന്മയും മേന്മയും ഉള്ള റബ്ബ് ലോകരക്ഷിതാവായ അവൻ തന്നെയാണെന്നും സ്ഥാപിക്കുന്നു. എന്നിട്ട് അല്ലാഹു പറയുന്നു:-

ٱدْعُوا۟ رَبَّكُمْ تَضَرُّعًا وَخُفْيَةً ۚ إِنَّهُۥ لَا يُحِبُّ ٱلْمُعْتَدِينَ ﴿٥٥﴾

**﴾55﴿ (മനുഷ്യരേ) നിങ്ങളുടെ റബ്ബിനെ താഴ്മ കാണിച്ചുകൊണ്ടും, സ്വകാര്യമായിക്കൊണ്ടും നിങ്ങൾ വിളി(ച്ചു പ്രാർത്ഥി)ക്കുവിൻ. നിശ്ചയമായും, അവൻ അതിരുവിടുന്നവരെ ഇഷ്ടപ്പെടുകയില്ല.**

وَلَا تُفْسِدُوا۟ فِى ٱلْأَرْضِ بَعْدَ إِصْلَـٰحِهَا وَٱدْعُوهُ خَوْفًا وَطَمَعًا ۚ إِنَّ رَحْمَتَ ٱللَّهِ قَرِيبٌ مِّنَ ٱلْمُحْسِنِينَ ﴿٥٦﴾

**﴾56﴿ ഭൂമിയെ നന്നാക്കിയതിനു ശേഷം നിങ്ങൾ അതിൽ നാശമുണ്ടാക്കുകയും ചെയ്യരുത്. ഭയപ്പെട്ടുകൊണ്ടും മോഹിച്ചുകൊണ്ടും അവനെ നിങ്ങൾ വിളി(ച്ചു പ്രാർത്ഥി)ക്കുകയും ചെയ്യുവിൻ. നിശ്ചയമായും, അല്ലാഹുവിന്റെ കാരുണ്യം സുകൃതവാന്മാരോട് അടുത്തതാകുന്നു.**

﴾55﴿ ادْعُوا നിങ്ങൾ വിളിക്കുവിൻ, പ്രാർത്ഥിക്കുവിൻ رَبَّكُمْ നിങ്ങളുടെ റബ്ബിനെ تَضَرُّعًا താഴ്മ(ഭക്തി) കാട്ടിക്കൊണ്ട് وَخُفْيَةً മറഞ്ഞുകൊണ്ടും, സ്വകാര്യ (രഹസ്യ) മായും إِنَّهُ നിശ്ചയമായും അവൻ لَا يُحِبُّ അവൻ ഇഷ്ടപ്പെടുകയില്ല الْمُعْتَدِينَ അതിരു വിടുന്നവരെ ﴾56﴿ وَلَا تُفْسِدُوا നിങ്ങൾ നാശം (കുഴപ്പം) ഉണ്ടാക്കുകയും അരുത് فِي الْأَرْضِ ഭൂമിയിൽ بَعْدَ إِصْلَاحِهَا അതിനെ നന്നാക്കിയതിനു (പരിഷ്കരണത്തിന്) ശേഷം وَادْعُوهُ അവനെ നിങ്ങൾ വിളിക്കുക (പ്രാർത്ഥിക്കുക)യും ചെയ്യുവിൻ خَوْفًا ഭയപ്പെട്ടുകൊണ്ട് وَطَمَعًا മോഹിച്ചുകൊണ്ടും إِنَّ رَحْمَتَ നിശ്ചയമായും കാരുണ്യം اللَّهِ അല്ലാഹുവിന്റെ قَرِيبٌ അടുത്തതാണ്, സമീപമാകുന്നു مِنَ الْمُحْسِنِينَ സുകൃതവാന്മാരോട്

---

കഴിഞ്ഞ വചനത്തിൽ, അല്ലാഹുവാണ് അഖില ലോകത്തിന്റെയും സ്രഷ്ടാവും രക്ഷിതാവും എന്നുള്ള അവന്റെ 'റുബൂബിയ്യത്ത്' (ربوبية) സ്ഥാപിച്ചശേഷം, അവൻ മാത്രമാണ് ആരാധനക്കർഹൻ എന്നുള്ള 'ഉലൂഹിയ്യത്തി' (الوهية)ലേക്കാണ് ഈ വചനങ്ങൾ വിരൽ ചൂണ്ടുന്നത്. റുബൂബിയ്യത്തിന്റെ സ്ഥാപനത്തെത്തുടർന്ന് ഉലൂഹിയ്യത്തിന്റെ അനിവാര്യത ചൂണ്ടിക്കാട്ടൽ ഖുർആനിൽ പലപ്പോഴും കാണാവുന്നതാകുന്നു. ഹദീഥുകളിൽ നബി ﷺ വ്യക്തമാക്കിയിട്ടുള്ളതുപോലെ, ആരാധനകളുടെ കാമ്പും കാതലുമാണല്ലോ പ്രാർത്ഥന. പ്രാർത്ഥന അല്ലാഹുവിനോടായിരിക്കണം. അത് ഭക്തിയോടും താഴ്മയോടും കൂടിയായിരിക്കണം. അഥവാ ഹൃദയം സ്പർശിക്കാതെയുള്ള ഉരുവിടലായിരിക്കരുത്. സ്വകാര്യവും രഹസ്യവുമായിക്കൊണ്ട് പ്രാർത്ഥിക്കുകയാണ് വേണ്ടത്. അഥവാ ഉച്ചത്തിലും പരസ്യമായും ആയിരിക്കരുത് എന്നൊക്കെയാണ് ആദ്യത്തെ വചനത്തിൽ അറിയിക്കുന്നത്. പ്രവാചകന്മാർ മുഖേനയും, വേദഗ്രന്ഥങ്ങൾ മുഖേനയും ഭൂമിയിൽ ആവശ്യമായ പരിഷ്കരണങ്ങൾ അല്ലാഹു നടപ്പിൽ വരുത്തിയിട്ടുണ്ട്. എന്നിട്ട് പിന്നെയും നിങ്ങൾ അതിൽ അക്രമവും അനീതിയും നടത്തി കുഴപ്പമുണ്ടാക്കരുതെന്നാണ് രണ്ടാമത്തെ വചനത്തിൽ പറഞ്ഞതിന്റെ സാരം.

ഭക്തിയും താഴ്മയും തീണ്ടാതെ, കുറേ പ്രാർത്ഥനാവാക്യങ്ങൾ ഉരുവിടുന്നതുകൊണ്ട് പ്രയോജനമില്ല. എന്നാലത്, രഹസ്യമായും പതുക്കെയും മാത്രമേ പാടുള്ളൂവെന്നോ, പരസ്യമായോ ഉച്ചത്തിലോ പാടില്ലെന്നോ അല്ല അല്ലാഹു പറഞ്ഞതിന്റെ താൽപര്യം. പക്ഷേ, പതുക്കെയും, സ്വകാര്യമായും ആയിരിക്കുന്നതാണ് കൂടുതൽ ഉത്തമവും മര്യാദയും. അബൂമൂസൽ അശ്അരീ (റ) പറയുന്നു: ജനങ്ങൾ പ്രാർത്ഥനയിൽ ശബ്ദം ഉയർത്തുകയുണ്ടായി. റസൂൽ ﷺ പറഞ്ഞു: 'മനുഷ്യരേ, നിങ്ങൾ നിങ്ങളോട് മയം കാണിക്കുവിൻ, നിങ്ങൾ വിളിച്ചു പ്രാർത്ഥിക്കുന്നത് ബധിരനായ ഒരാളെയോ, മറഞ്ഞുപോയ ഒരാളെയോ അല്ല, നിങ്ങൾ വിളിച്ചു പ്രാർത്ഥിക്കുന്നവൻ കേൾക്കുന്നവനും സമീപമുള്ളവനും തന്നെയാണ്' (ബു, മു). സകരിയ്യാ നബി (അ) തന്റെ വാർദ്ധക്യകാലത്ത് തനിക്കൊരു കുട്ടിയെ നൽകുവാൻവേണ്ടി അല്ലാഹുവിനോട് പ്രാർത്ഥിച്ച സംഭവം ഉദ്ധരിച്ചതിൽ, അദ്ദേഹത്തിന്റെ പ്രാർത്ഥനയെ പ്രശംസിച്ചുകൊണ്ട് إِذْ نَادَىٰ رَبَّهُ نِدَاءً خَفِيًّا (അദ്ദേഹം തന്റെ റബ്ബിനെ സ്വകാര്യമായി വിളിച്ചപേക്ഷിച്ചു -19:3) എന്നാണ് അല്ലാഹു പറഞ്ഞത്. പ്രാർത്ഥന മുതലായ പുണ്യകർമങ്ങൾ സ്വകാര്യമായി നടത്തുന്നത് അവ നിഷ്കളങ്കവും ഭക്തിപൂർവ്വവുമാണെന്നുള്ളതിന്റെ ഒരു ലക്ഷണമാ

കുന്നു. താബിഉകളിൽ പ്രസിദ്ധനായ ഹസൻ ബസ്വരീ (റ)യിൽ നിന്ന് ഇബ്നു ജരീർ (റ) മുതലായവർ ഉദ്ധരിച്ച ഒരു രിവായത്ത് ഇവിടെ പ്രസ്താവ്യമാകുന്നു. അതിന്റെ സാരം ഇപ്രകാരമാണ്: ചിലർ ക്വുർആൻ മുഴുവനും ഹൃദിസ്ഥമാക്കിയിരിക്കുന്നു. അതാരും അറിഞ്ഞിരിക്കയില്ല. ചിലർ മതസംബന്ധമായി വളരെ പഠിച്ചിരിക്കും. അതാരും അറിഞ്ഞിരിക്കയില്ല. ഒരാൾ അയാളുടെ വീട്ടിൽവെച്ച് ദീർഘനേരം നമസ്കരിക്കാറുണ്ടായിരിക്കും. സന്ദർശകന്മാരാരും അത് അറിഞ്ഞിരിക്കുയില്ല. രഹസ്യമായി ചെയ്വാൻ കഴിയുന്ന ഏത് കാര്യവും ഒട്ടും പരസ്യമായി ചെയ്യാത്ത പല ആളുകളെയും ഞങ്ങൾ കാണുകയുണ്ടായിട്ടുണ്ട്. മുസ്ലിംകൾ പ്രാർത്ഥനയിൽ വളരെ ഉൽസാഹം കാണിക്കാറുണ്ടായിരുന്നു. എന്നാൽ അവരുടെ ശബ്ദങ്ങൾ കേൾക്കപ്പെടുമായിരുന്നില്ല. അവർക്കും അവരുടെ റബ്ബിനുമിടയിൽ പതുക്കെ നടക്കുന്ന ഒരു മന്ത്രമായിരിക്കും അത്. കാരണം, അല്ലാഹു പറയുന്നു: ادْعُوا رَبَّكُمْ تَضَرُّعًا وَخُفْيَةً (നിങ്ങളുടെ റബ്ബിനെ നിങ്ങൾ താഴ്മയായും, സ്വകാര്യമായും വിളിച്ചു പ്രാർത്ഥിക്കുവിൻ)'

إِنَّهُ لَا يُحِبُّ الْمُعْتَدِينَ (അതിരു വിടുന്നവരെ അവൻ ഇഷ്ടപ്പെടുകയില്ല) എന്ന് പറഞ്ഞത് ഒരു പൊതു തത്വമത്രെ. അതിരുവിടൽ പ്രാർത്ഥനയിലും ഉണ്ടാകാറുള്ളതുകൊണ്ട് അതിവിടെ ഉണർത്തിയതാണ്. ഉദാഹരണമായി:- (1) പ്രാർത്ഥന വളരെ ഉച്ചത്തിൽ ശബ്ദിച്ചുകൊണ്ടായിരിക്കുക (2) ഭക്തി വിനയങ്ങൾക്ക് യോജിക്കാത്തവിധം മര്യാദകെട്ട വാക്കുകളും വാക്യങ്ങളും ഉപയോഗിക്കുക (3) ഇന്നകാര്യം ഇന്നിന്നപോലെയൊക്കെ ആക്കിത്തരണമെന്ന കണിശമായ രൂപത്തിലായിരിക്കുക (4) നന്നല്ലാത്തതും അല്ലാഹുവിങ്കൽ തൃപ്തികരമല്ലാത്തതുമായ കാര്യങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുക (5) പ്രാർത്ഥിക്കുന്നത് അല്ലാഹു അല്ലാത്തവരോട്, അവരെ മുൻനിറുത്തിക്കൊണ്ടായിരിക്കുക (6) ഉദ്ദേശിച്ചപോലെ ഉത്തരം കിട്ടാത്തതിൽ നിരാശയും അതൃപ്തിയും പ്രകടിപ്പിക്കുക മുതലായവയെല്ലാം പ്രാർത്ഥനയിലുള്ള അതിരുകവിച്ചലിൽ ഉൾപെടുന്നു. പ്രാർത്ഥന ഭക്തിയോടും ഭയപ്പാടോടുംകൂടിയും അതേ സമയത്ത് മോഹത്തോടും സുപ്രതീക്ഷയോടും കൂടിയായിരിക്കണമെന്ന് രണ്ടാമത്തെ വചനത്തിൽ അല്ലാഹു ഉപദേശിച്ചിരിക്കുന്നു. അല്ലാഹുവിന്റെ ശിക്ഷ, കോപം, പ്രാർത്ഥന സ്വീകരിക്കപ്പെടായ്മ ആദിയായവയെക്കുറിച്ചുള്ള ഭയവും, അവന്റെ കാരുണ്യവും അനുഗ്രഹവും ലഭിക്കുമെന്നും പ്രാർത്ഥന സ്വീകരിക്കപ്പെടുമെന്നുമുള്ള സൽപ്രതീക്ഷയും ഉണ്ടായിരിക്കണമെന്ന് സാരം. പ്രാർത്ഥനയിലെന്നു മാത്രമല്ല, എല്ലാ സമയത്തും മനുഷ്യൻ അല്ലാഹുവിനെകുറിച്ച് പേടിയും സൽപ്രതീക്ഷയും (الخوف و الرجاء) ഉള്ളവനായിരിക്കേണ്ടതുണ്ട്. മേൽ പ്രസ്താവിച്ച നിർദ്ദേശങ്ങളും ഉപദേശങ്ങളും അനുസരിക്കുന്നവരാണ് നിഷ്കളങ്കരായ സുകൃതവാന്മാരെന്നും, അല്ലാഹുവിന്റെ കാരുണ്യം ലഭിക്കുവാൻ എളുപ്പമുള്ളത് അവർക്കാണെന്നും അവസാനമായി ഉണർത്തിയിരിക്കുന്നു.

وَهُوَ ٱلَّذِى يُرْسِلُ ٱلرِّيَٰحَ بُشْرًۢا بَيْنَ يَدَىْ رَحْمَتِهِۦ

**﴾57﴿ അവനത്രെ, തന്റെ കാരുണ്യത്തിന്റെ [മഴയുടെ] മുമ്പിലായി ഒരു സന്തോഷവാർത്തയായിക്കൊണ്ട് കാറ്റുകളെ അയക്കുന്നവൻ.**

حَتَّىٰٓ إِذَآ أَقَلَّتۡ سَحَابًا ثِقَالًا سُقۡنَٰهُ لِبَلَدٍ مَّيِّتٍ فَأَنزَلۡنَا بِهِ ٱلۡمَآءَ فَأَخۡرَجۡنَا بِهِۦ مِن كُلِّ ٱلثَّمَرَٰتِۚ

**അങ്ങനെ, അവ കനത്ത മേഘങ്ങളെ (പൊക്കി) വഹിച്ചാൽ, വല്ല നിർജ്ജീവമായ നാട്ടിലേക്കും നാം അതിനെ നയിച്ചുകൊണ്ടുപോകുന്നു; എന്നിട്ട്, നാം [അല്ലാഹു] അതിൽ വെള്ളം ഇറക്കുകയും, എന്നിട്ട് അതു മൂലം എല്ലാ ഫലവർഗങ്ങളെയും നാം പുറപ്പെടുവിക്കുകയും ചെയ്യുന്നു.**

كَذَٰلِكَ نُخۡرِجُ ٱلۡمَوۡتَىٰ لَعَلَّكُمۡ تَذَكَّرُونَ ﴿٥٧﴾

**അതുപോലെ, നാം മരണപ്പെട്ടവരെ (വീണ്ടും ജീവിപ്പിച്ചു) പുറപ്പെടുവിക്കുന്നു. നിങ്ങൾ ഉറ്റാലോചിച്ചു നോക്കിയേക്കാമല്ലോ.**

---

﴾57﴿ وَهُوَ അവനത്രെ الَّذِي يُرْسِلُ അയക്കുന്നവൻ الرِّيَاحَ കാറ്റുകളെ بُشْرًا സന്തോഷവാർത്തയായിട്ട് بَيْنَ يَدَيْ മുമ്പിൽ رَحْمَتِهِ അവന്റെ കാരുണ്യത്തിന്റെ حَتَّى വരെ (അങ്ങനെ-ഇതുവരെ) إِذَا أَقَلَّتْ അതു പൊന്തിച്ചാൽ, വഹിച്ചാൽ سَحَابًا മേഘത്തെ ثِقَالًا ഘനപ്പെട്ട, ഭാരമുള്ള سُقْنَاهُ അതിനെ നാം തെളിക്കുന്നു, നയിക്കുകയായി لِبَلَدٍ രാജ്യത്തേക്ക്, നാട്ടിലേക്ക് مَيِّتٍ ചത്ത (നിർജ്ജീവമായ) فَأَنْزَلْنَا بِهِ എന്നിട്ട് അതിൽ നാം ഇറക്കും, ഇറക്കുകയായി الْمَاءَ വെള്ളം, ജലം فَأَخْرَجْنَا എന്നിട്ട് നാം പുറപ്പെടുവിക്കും (ഉൽപാദിപ്പിക്കും) بِهِ അതുമൂലം, അതുകൊണ്ട് مِنْ كُلِّ എല്ലാറ്റിൽ നിന്നും الثَّمَرَاتِ ഫലവർഗങ്ങൾ, കായ്കനികൾ كَذَٰلِكَ അതുപോലെ, അപ്രകാരം نُخْرِجُ നാം പുറപ്പെടുവിക്കുന്നു, വെളിക്കു വരുത്തും الْمَوْتَى മരണപ്പെട്ടവരെ, നിർജ്ജീവമായവരെ لَعَلَّكُمْ تَذَكَّرُونَ നിങ്ങൾ ഉറ്റാലോചിച്ചേക്കാം

---

കഴിഞ്ഞ വചനങ്ങളിൽ അല്ലാഹുവിന്റെ 'റുബൂബിയത്തും', 'ഉലൂഹിയ്യത്തും' (രക്ഷാകർതൃത്വവും, ആരാധ്യതയും) സ്ഥാപിച്ച ശേഷം, അവന്റെ മഹത്തായ അനുഗ്രഹങ്ങളും, വ്യക്തമായ ദൃഷ്ടാന്തങ്ങളുമായ, ചില നിത്യസംഭവങ്ങളെ ഓർമിപ്പിച്ചുകൊണ്ട് മരണാനന്തര ജീവിതത്തിന്റെ സാധ്യത തെളിയിക്കുന്നു. അല്ലാഹുവിന്റെ അനുഗ്രഹമാകുന്ന മഴയുടെ മുന്നോടിയായി കാറ്റുകൾ വീശുന്നു. അവ കാർമേഘങ്ങളെ ഇളക്കിവിടുന്നു. വെള്ളം വറ്റി നിർജ്ജീവമായി വരണ്ടുകിടക്കുന്ന നാട്ടിലേക്ക് അവ നീങ്ങുന്നു. അവിടെ മഴ വർഷിക്കുന്നു. അങ്ങനെ ആ നാട് പുനർജ്ജീവിച്ചു പച്ച പിടിക്കുന്നു. കായ്കനികളും വിളകളും ഉൽപാദിതമാകുന്നു. ഇതിന്റെയെല്ലാം കർത്താവ് അല്ലാഹുവാകുന്നു. അപ്പോൾ, ഇതുപോലെ മനുഷ്യൻ നിർജ്ജീവനായിപ്പോയശേഷം അവനെ വീണ്ടും ജീവിപ്പിക്കുവാൻ അല്ലാഹുവിന് ഒട്ടും പ്രയാസമില്ല എന്ന് നിങ്ങൾക്ക് ആലോചിച്ചാൽ അറിയാമല്ലോ എന്ന് ഉണർത്തുകയാണ്.

മഴവെള്ളം ഇറക്കി നിർജ്ജീവമായിക്കിടക്കുന്ന ഭൂമിയെ വീണ്ടും ഉൽപാദന യോഗ്യമാക്കി ജീവിപ്പിക്കുന്നതിനെപറ്റി ഓർമിപ്പിച്ചുകൊണ്ട് അതുപോലെ മനുഷ്യന്റെ മരണ ശേഷമുള്ള പുനർജീവിതവും ഉണ്ടാകുമെന്ന് ചൂണ്ടിക്കാട്ടുക ക്വുർആനിൽ പലപ്പോഴും കാണാവുന്ന ഒരു പതിവാകുന്നു. നിഷ്പക്ഷമായി ചിന്തിക്കുന്ന ഏത് സാധാരണക്കാരനും മനസ്സിലാക്കാവുന്ന ഒരു ദൃഷ്ടാന്തവുമാണത്. അതുപോലെതന്നെ, മഴ പെയ്യുന്നതിനെയും, മഴമൂലം സസ്യലതാദികൾ ഉൽപാദിക്കുന്നതിനെയും സംബന്ധിച്ച് പറയുമ്പോൾ -അതുവരെയുള്ള സംസാര ശൈലിയനുസരിച്ച് 'അവൻ ഇറക്കി' എന്നും 'അവൻ ഉൽപാദിപ്പിച്ചു' എന്നും ( انزل، اخرج ) പറയാതെ-ശൈലിയിൽ മാറ്റം വരുത്തിക്കൊണ്ട് 'നാം ഇറക്കി' എന്നും 'നാം ഉൽപാദിപ്പിച്ചു' (انزلنا، اخرجنا)എന്നുമൊക്കെയുള്ള പ്രയോഗവും സാധാരണ കാണാവുന്നതാണ്. അല്ലാഹുവിന്റെ അതിമഹത്തായ അനുഗ്രഹങ്ങളും, അവന്റെ ശക്തിമാഹാത്മ്യത്തെ കുറിക്കുന്ന ദൃഷ്ടാന്തങ്ങളുമാണവ എന്ന് ഓർമിപ്പിക്കുവാൻ വേണ്ടിയാണത്. الله اعلم

وَٱلْبَلَدُ ٱلطَّيِّبُ يَخْرُجُ نَبَاتُهُۥ بِإِذْنِ رَبِّهِۦ ۖ وَٱلَّذِى خَبُثَ لَا يَخْرُجُ إِلَّا نَكِدًا ۚ

**﴾58﴿ നല്ല (മെച്ചപ്പെട്ട)തായ രാജ്യം, അതിലെ സസ്യങ്ങൾ [വിളകൾ] അതിന്റെ റബ്ബിന്റെ അനുമതി പ്രകാരം [ധാരാളമായി] പുറത്തു വരുന്നു. ചീത്തയായതാകട്ടെ, അത് [അതിലെ സസ്യങ്ങൾ] മോശമായിട്ടല്ലാതെ പുറത്തുവരുന്നതല്ല.**

كَذَٰلِكَ نُصَرِّفُ ٱلْءَايَٰتِ لِقَوْمٍ يَشْكُرُونَ ﴿٥٨﴾

**അപ്രകാരം നന്ദി കാണിക്കുന്ന ജനങ്ങൾക്ക് വേണ്ടി നാം 'ആയത്തു [ദൃഷ്ടാന്തം]കളെ വിവിധ രൂപത്തിൽ വിവരിക്കുന്നു.**

---

﴾58﴿ وَالْبَلَدُ രാജ്യം, നാട് الطَّيِّبُ നല്ല, വിശിഷ്ടമായ, പരിശുദ്ധമായ, മെച്ചപെട്ട يَخْرُجُ പുറപ്പെടും, വെളിക്കുവരുന്നു نَبَاتُهُ അതിലെ സസ്യം, ചെടികൾ (വിള-കൃഷി) بِإِذْنِ ഉത്തരവു (അനുമതി)കൊണ്ട് رَبِّهِ അതിന്റെ റബ്ബിന്റെ وَالَّذِي خَبُثَ ചീത്തയായ (ദുഷിച്ച)താകട്ടെ لَا يَخْرُجُ പുറത്തുവരികയില്ല إِلَّا نَكِدًا അൽപമായി (മോശമായി-ഞെരുങ്ങിയതായി)ട്ടല്ലാതെ كَذَٰلِكَ അപ്രകാരം, ഇതുപോലെ نُصَرِّفُ നാം വിവിധ രൂപത്തിൽ വിവരിക്കുന്നു الآيَاتِ ദൃഷ്ടാന്ത(ലക്ഷ്യ)ങ്ങളെ لِقَوْمٍ ജനങ്ങൾക്കുവേണ്ടി يَشْكُرُونَ അവർ നന്ദി കാണിക്കുന്നു.

---

സൽബുദ്ധിയും സൽവിചാരവും ഉള്ളവരുടെയും, ദുർബുദ്ധിയും ദുർവിചാരവും ഉള്ളവരുടെയും ഒരു ഉപമയാണിത്. നല്ല മണ്ണും, നല്ല വളക്കൂറുമുള്ള നാട്ടിൽ മഴയും

മറ്റു സൗകര്യങ്ങളും ലഭിക്കുമ്പോൾ, അധികരിച്ച അദ്ധ്വാനം കൂടാതെതന്നെ, ധാരാളം വിളവുകളും ഫലങ്ങളും ഉൽപാദിതമാകുന്നു. നേരെ മറിച്ച് ചീത്ത മണ്ണുള്ളതും വളപ്പറ്റില്ലാത്തതുമായ പൊറ്റ പ്രദേശങ്ങളിൽ മഴയും മറ്റും വേണ്ടത്ര ലഭിച്ചാൽ പോലും നാമമാത്ര വരുമാനങ്ങളേ അവയിൽ നിന്ന് പ്രതീക്ഷിക്കുവാനുള്ളൂ. അതുപോലെയാണ് മനുഷ്യന്റെയും സ്ഥിതി. നല്ല മനുഷ്യർക്ക് ഉപദേശങ്ങളും ദൃഷ്ടാന്തങ്ങളും ലഭിക്കുംതോറും അവരിൽ അതിന്റെ ഫലം വർദ്ധിച്ചു കണ്ടുകൊണ്ടിരിക്കും. ദുഷിച്ച മനുഷ്യർ എന്തുതന്നെ കണ്ടാലും, കേട്ടാലും അതവർക്ക് ഫലപ്രദമാവുകയില്ല. അതവരുടെ ഉള്ളോട്ടു കടക്കുകയുമില്ല.

## വിഭാഗം - 8

അല്ലാഹുവിലും പരലോകത്തിലും വിശ്വസിക്കേണ്ടതിന്റെ ആവശ്യകത വിവരിച്ചുകൊണ്ട് പലതും പ്രസ്താവിച്ചശേഷം, മുൻ സമുദായങ്ങളുടെയും, അവരുടെ പ്രവാചകന്മാരുടെയും ചരിത്രപാഠങ്ങളാണ് തുടർന്നുള്ള ഏതാനും വചനങ്ങളിൽ വിവരിക്കുന്നത്.

لَقَدْ أَرْسَلْنَا نُوحًا إِلَىٰ قَوْمِهِۦ فَقَالَ يَـٰقَوْمِ ٱعْبُدُوا۟ ٱللَّهَ مَا لَكُم مِّنْ إِلَـٰهٍ غَيْرُهُۥٓ إِنِّىٓ أَخَافُ عَلَيْكُمْ عَذَابَ يَوْمٍ عَظِيمٍ ﴿٥٩﴾

**﴾59﴿ നൂഹിനെ നാം അദ്ദേഹത്തിന്റെ ജനതയിലേക്ക് അയക്കുകയുണ്ടായി. എന്നിട്ട് അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ; അവനല്ലാതെ ഒരു ആരാധ്യനും നിങ്ങൾക്കില്ല. നിശ്ചയമായും, ഒരു വമ്പിച്ച ദിവസത്തെ ശിക്ഷ നിങ്ങളുടെമേൽ (ഭവിക്കുന്നത്) ഞാൻ ഭയപ്പെടുന്നു.**

﴾59﴿ لَقَدْ أَرْسَلْنَا നാം അയക്കുകയുണ്ടായി نُوحًا നൂഹിനെ إِلَىٰ قَوْمِهِ അദ്ദേഹത്തിന്റെ ജനതയിലേക്ക് فَقَالَ എന്നിട്ടദ്ദേഹം പറഞ്ഞു يَا قَوْمِ എന്റെ ജനങ്ങളേ اعْبُدُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ مَا لَكُمْ നിങ്ങൾക്കില്ല مِنْ إِلَٰهٍ ഒരാരാധ്യനും غَيْرُهُ അവനൊഴികെ إِنِّي أَخَافُ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു عَلَيْكُمْ നിങ്ങളുടെ മേൽ, നിങ്ങൾക്ക് عَذَابَ يَوْمٍ ഒരു ദിവസത്തിലെ ശിക്ഷ عَظِيمٍ വമ്പിച്ച

ആദം നബി (അ)യുടെ കഥ മുമ്പ് വിവരിച്ചുവല്ലോ, അറിയപ്പെട്ടിടത്തോളം അദ്ദേഹത്തിനുശേഷം അയക്കപ്പെട്ട റസൂലുകളിൽ ഒന്നാമത്തെ ആൾ നൂഹ് നബി (അ) ആകുന്നു. ബാബിലോണി(*) ലായിരുന്നു അദ്ദേഹം നിയോഗിക്കപ്പെട്ടത്. മരണപ്പെട്ട

*(*) പടം 3 നോക്കുക*

മഹാത്മാക്കളുടെ സ്മരണക്ക് വേണ്ടി ആദ്യം അവരുടെ പ്രതിമകൾ ഉണ്ടാക്കുകയും, പിന്നീട് അവയെ ആരാധിച്ചുവരുകയും, അങ്ങിനെ വിഗ്രഹാരാധന നടപ്പിലാക്കിത്തീർക്കുകയും ചെയ്ത ഒന്നാമത്തെ സമുദായം അദ്ദേഹത്തിന്റെ സമുദായമായിരുന്നു. (കൂടുതൽ വിവരങ്ങൾക്ക് സൂറത്ത് നൂഹും അതിനുശേഷമുള്ള 'വിഗ്രഹാരാധനയുടെ തുടക്കം' എന്ന വ്യാഖ്യാന കുറിപ്പും നോക്കുക) തൊള്ളായിരത്തമ്പത് കൊല്ലക്കാലം ഒരു സമുദായത്തെ തൗഹീദിലേക്ക് ക്ഷണിച്ചു കൊണ്ടിരുന്ന ചരിത്രമാണ് ആ പ്രവാചകവര്യന്നുള്ളത്. (28 : 14) അതുകൊണ്ടെല്ലാം തന്നെയാണ് അദ്ദേഹത്തെപറ്റി നബിമാരുടെ കാരണവർ -അഥവാ ഗുരുവര്യൻ (شيخ الانبياء) എന്നു പറയപ്പെടുന്നതും. ആ നീണ്ട ചരിത്രത്തിന്റെ സംക്ഷിപ്ത രൂപമാണ് അല്ലാഹു ഇവിടെ ഉദ്ധരിക്കുന്നത്.

قَالَ ٱلْمَلَأُ مِن قَوْمِهِۦٓ إِنَّا لَنَرَىٰكَ فِى ضَلَٰلٍ مُّبِينٍ ﴿٦٠﴾

**﴾60﴿ അദ്ദേഹത്തിന്റെ ജനങ്ങളിൽ നിന്നുള്ള പ്രധാനികൾ പറഞ്ഞു: 'നിശ്ചയമായും ഞങ്ങൾ നിന്നെ പ്രത്യക്ഷമായ വഴിപിഴവിലായി കാണുന്നു'.**

قَالَ يَٰقَوْمِ لَيْسَ بِى ضَلَٰلَةٌ وَلَٰكِنِّى رَسُولٌ مِّن رَّبِّ ٱلْعَٰلَمِينَ ﴿٦١﴾

**﴾61﴿ അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, എനിക്ക് ഒരു വഴിപിഴവും (തന്നെ)ഇല്ല; എങ്കിലും, ഞാൻ ലോകരുടെ രക്ഷിതാവിങ്കൽ നിന്നുള്ള ഒരു റസൂൽ [ദൂതൻ] ആകുന്നു.**

أُبَلِّغُكُمْ رِسَٰلَٰتِ رَبِّى وَأَنصَحُ لَكُمْ وَأَعْلَمُ مِنَ ٱللَّهِ مَا لَا تَعْلَمُونَ ﴿٦٢﴾

**﴾62﴿ 'എന്റെ റബ്ബിന്റെ 'രിസാലത്തു [ദൗത്യം]കളെ ഞാൻ നിങ്ങൾക്ക് എത്തിച്ചു തരുകയാണ്; ഞാൻ നിങ്ങൾക്ക് ഗുണം കാംക്ഷിക്കുക (അഥവാ ഉപദേശം നൽകുക)യും ചെയ്യുന്നു; നിങ്ങൾക്കറിഞ്ഞു കൂടാത്തതു (പലതും), അല്ലാഹുവിൽ നിന്നു ഞാൻ അറിയുകയും ചെയ്യുന്നു.**

أَوَعَجِبْتُمْ أَن جَآءَكُمْ ذِكْرٌ مِّن رَّبِّكُمْ عَلَىٰ رَجُلٍ مِّنكُمْ لِيُنذِرَكُمْ وَلِتَتَّقُوا۟ وَلَعَلَّكُمْ تُرْحَمُونَ ﴿٦٣﴾

**﴾63﴿ 'നിങ്ങൾക്ക് നിങ്ങളിൽ പെട്ട ഒരു പുരുഷൻ മുഖേന നിങ്ങളുടെ റബ്ബിങ്കൽ നിന്ന് ഒരു ഉൽബോധനം വന്നതിനാൽ നിങ്ങൾ അത്ഭുതപ്പെടുകയും ചെയ്തുവോ?! (അതെ), അവൻ [ആ പുരുഷൻ] നിങ്ങളെ താക്കീത് ചെയ്വാൻ വേണ്ടിയും, നിങ്ങൾ സൂക്ഷിക്കുവാൻ വേണ്ടിയും. നിങ്ങൾ കരുണ ചെയ്യപ്പെടുകയും ചെയ്യാമല്ലോ'.**

﴾60﴿ قَالَ الْمَلَأُ പ്രധാനി (പ്രമാണി)കൾ (പ്രമുഖസംഘം) പറഞ്ഞു مِن قَوْمِهِ അദ്ദേഹത്തിന്റെ ജനങ്ങളിൽ നിന്ന് إِنَّا നിശ്ചയമായും നാം, ഞങ്ങൾ لَنَرَاكَ നിന്നെ നാം (ഞങ്ങൾ) കാണുകതന്നെ ചെയ്യുന്നു فِي ضَلَالٍ വഴിപിഴവിൽ, ദുർമാർഗത്തിൽ مُبِينٍ വ്യക്തമായ ﴾61﴿ قَالَ അദ്ദേഹം പറഞ്ഞു يَاقَوْمِ എന്റെ ജനങ്ങളേ لَيْسَ بِي എനിക്കില്ല, എന്നിലില്ല ضَلَالَةٌ ഒരു വഴിപിഴവും (ദുർമാർഗവും) وَلَكِنِّي എങ്കിലും ഞാൻ رَسُولٌ ഒരു റസൂലാണ്, ദൂതനാണ് مِن رَبِّ രക്ഷിതാവി(റബ്ബി)ങ്കൽ നിന്ന് الْعَالَمِينَ ലോകരുടെ ﴾62﴿ أُبَلِّغُكُمْ ഞാൻ നിങ്ങൾക്ക് എത്തിക്കുന്നു, പ്രബോധനം നൽകുന്നു رِسَالَاتِ ദൗത്യങ്ങളെ رَبِّي എന്റെ റബ്ബിന്റെ وَأَنصَحُ ഞാൻ ഗുണം കാംക്ഷിക്കുക (ഉപദേശിക്കുക)യും ചെയ്യുന്നു لَكُمْ നിങ്ങൾക്ക്, നിങ്ങളോട് وَأَعْلَمُ ഞാനറിയുകയും (എനിക്കറിയുകയും) ചെയ്യാം مِنَ اللَّهِ അല്ലാഹുവിൽ നിന്ന് مَا لَا تَعْلَمُونَ നിങ്ങൾ(ക്ക്) അറിയാത്തത് ﴾63﴿ أَوَعَجِبْتُمْ നിങ്ങൾ അത്ഭുത (ആശ്ചര്യ)പ്പെടുകയും ചെയ്തുവോ أَن جَاءَكُمْ നിങ്ങൾക്ക് വന്നതിനാൽ, വന്നതിന് ذِكْرٌ ഉൽബോധനം, പ്രസ്താവന, സ്മരണ, ഉദ്ദേശ്യം مِّن رَّبِّكُمْ നിങ്ങളുടെ റബ്ബിൽ നിന്ന് عَلَىٰ رَجُلٍ ഒരു പുരുഷനിലായി (പുരുഷൻ മുഖേന) مِّنكُمْ നിങ്ങളിൽ നിന്ന് لِيُنذِرَكُمْ അവൻ നിങ്ങളെ താക്കീത് (മുന്നറിയിപ്പ്) ചെയ്‌വാൻ وَلِتَتَّقُوا നിങ്ങൾ സൂക്ഷിക്കുവാനും وَلَعَلَّكُمْ നിങ്ങളാകുകയും ചെയ്യാമല്ലോ, ആകുവാനും تُرْحَمُونَ നിങ്ങൾ കരുണ ചെയ്യപ്പെടും

---

فَكَذَّبُوهُ فَأَنجَيْنَاهُ وَٱلَّذِينَ مَعَهُۥ فِي ٱلْفُلْكِ وَأَغْرَقْنَا ٱلَّذِينَ كَذَّبُوا۟ بِـَٔايَـٰتِنَآ ۚ

إِنَّهُمْ كَانُوا۟ قَوْمًا عَمِينَ ﴿٦٤﴾

**﴾64﴿ എന്നാൽ, അവർ അദ്ദേഹത്തെ വ്യാജമാക്കി, അപ്പോൾ, അദ്ദേഹത്തെയും, അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും കപ്പലിൽ നാം രക്ഷപ്പെടുത്തി; നമ്മുടെ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കിയവരെ നാം മു(ക്കി നശിപ്പി)ക്കുകയും ചെയ്തു.**

**നിശ്ചയമായും, അവർ അന്ധരായ ഒരു ജനതയായിരുന്നു.**

---

﴾64﴿ فَكَذَّبُوهُ എന്നാൽ (എന്നിട്ട്) അവർ അദ്ദേഹത്തെ വ്യാജമാക്കി فَأَنجَيْنَاهُ അപ്പോൾ അദ്ദേഹത്തെ നാം രക്ഷപ്പെടുത്തി وَالَّذِينَ مَعَهُ അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും فِي الْفُلْكِ കപ്പലിൽ وَأَغْرَقْنَا നാം മുക്കുക (മുക്കി നശിപ്പിക്കുക)യും ചെയ്തു الَّذِينَ كَذَّبُوا വ്യാജമാക്കിയവരെ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്ത(ലക്ഷ്യ)ങ്ങളെ إِنَّهُمْ كَانُوا നിശ്ചയമായും അവരായിരുന്നു قَوْمًا ഒരു ജനത عَمِينَ അന്ധരായ

വ്യക്തമായ ദൃഷ്ടാന്തങ്ങൾ മുമ്പിലുണ്ടായിരുന്നിട്ടും പരമാർത്ഥം മനസ്സിലാക്കാതിരിക്കത്തക്കവണ്ണം ഉൾക്കാഴ്ച നശിച്ചവരായിരുന്നു അവർ. അതാണവർ മുക്കി നശിപ്പിക്കപ്പെടുവാൻ കാരണമായിത്തീർന്നതെന്ന് സാരം. അവരുടെ ബാഹ്യമായ കാഴ്ച നശിച്ചിരുന്നുവെന്നല്ല, ഹൃദയങ്ങളുടെ ഉൾക്കാഴ്ച നശിച്ചിരുന്നുവെന്നാണ് ഉദ്ദേശ്യം. (فَإِنَّهَا لَا تَعْمَى الْأَبْصَارُ وَلَٰكِن تَعْمَى الْقُلُوبُ الَّتِي فِي الصُّدُورِ - الحج )

## വിഭാഗം - 9

وَإِلَىٰ عَادٍ أَخَاهُمْ هُودًا ۗ قَالَ يَٰقَوْمِ ٱعْبُدُوا۟ ٱللَّهَ مَا لَكُم مِّنْ إِلَٰهٍ غَيْرُهُۥٓ ۚ أَفَلَا تَتَّقُونَ ﴿٦٥﴾

**﴾65﴿ 'ആദ്' (ഗോത്രത്തി)ലേക്ക് അവരുടെ സഹോദരൻ ഹൂദിനെയും (നാം നിയോഗിച്ചു). അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ; അവനല്ലാതെ ഒരാരാധ്യനും നിങ്ങൾക്കില്ല. എന്നിരിക്കെ, നിങ്ങൾ സൂക്ഷിക്കുന്നില്ലേ?!'**

قَالَ ٱلْمَلَأُ ٱلَّذِينَ كَفَرُوا۟ مِن قَوْمِهِۦٓ إِنَّا لَنَرَىٰكَ فِى سَفَاهَةٍ وَإِنَّا لَنَظُنُّكَ مِنَ ٱلْكَٰذِبِينَ ﴿٦٦﴾

**﴾66﴿ അദ്ദേഹത്തിന്റെ ജനങ്ങളിൽ നിന്ന് അവിശ്വസിച്ചവരായ പ്രധാനികൾ പറഞ്ഞു: 'നിശ്ചയമായും, നിന്നെ ഞങ്ങൾ ഒരു (വമ്പിച്ച) ഭോഷത്തത്തിലായി കാണുന്നു; നിശ്ചയമായും, നിന്നെ ഞങ്ങൾ വ്യാജം പറയുന്നവരിൽ പെട്ടവനാണെന്നു വിചാരിക്കുകയും ചെയ്യുന്നു'.**

---

﴾65﴿ وَإِلَىٰ عَادٍ ആദിലേക്കും أَخَاهُمْ അവരുടെ സഹോദരനെ هُودًا ഹൂദിനെ قَالَ يَا قَوْمِ അദ്ദേഹം പറഞ്ഞു എന്റെ ജനങ്ങളേ اعْبُدُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ مَا لَكُمْ നിങ്ങൾക്കില്ല مِنْ إِلَٰهٍ ഒരു ആരാധ്യനും غَيْرُهُ അവനല്ലാതെ أَفَلَا അപ്പോൾ (അതിനാൽ) ഇല്ലേ ആയിക്കൂടേ تَتَّقُونَ നിങ്ങൾ സൂക്ഷിക്കും ﴾66﴿ قَالَ الْمَلَأُ പ്രധാനികൾ (പ്രമുഖ സംഘം) പറഞ്ഞു الَّذِينَ كَفَرُوا അവിശ്വസിച്ചവരായ مِنْ قَوْمِهِ അദ്ദേഹത്തിന്റെ ജനങ്ങളിൽ നിന്ന് إِنَّا لَنَرَاكَ നിശ്ചയമായും ഞങ്ങൾ നിന്നെ കാണുന്നു فِي سَفَاهَةٍ ഒരു (തരം) വിഡ്ഢിത്തത്തിൽ, ഭോഷത്വത്തിൽ وَإِنَّا لَنَظُنُّكَ നിശ്ചയമായും ഞങ്ങൾ നിന്നെ വിചാരിക്കുകയും ചെയ്യുന്നു مِنَ الْكَاذِبِينَ വ്യാജം (കളവു-കള്ളം) പറയുന്നവരിൽപെട്ട(വനായി)

---

സത്യനിഷേധികളിൽ സാധാരണക്കാരും ഉണ്ടായിരിക്കുമെങ്കിലും നിഷേധത്തിലും, എതിർപ്പിലും പ്രധാന പങ്കുവഹിക്കുന്നവർ അവരിലുള്ള പ്രമാണികളും നേതാക്കളു

മായിരിക്കുമല്ലോ. ജനങ്ങളുടെ ജിഹ്വയും അവരായിരിക്കും. അതുകൊണ്ടാണ് പ്രവാചകന്മാരെ ധിക്കരിച്ചുകൊണ്ടുള്ള അവരുടെ മറുപടികൾ ഉദ്ധരിക്കുമ്പോൾ മിക്കപ്പോഴും قَالَ الْمَلأُ الَّذِينَ كَفَرُوا مِن قَوْمِهِ (അദ്ദേഹത്തിന്റെ ജനങ്ങളിൽ നിന്ന് അവിശ്വസിച്ചവരായ പ്രധാനികൾ പറഞ്ഞു) എന്ന് അല്ലാഹു പറയുന്നത്. 'പ്രധാനികൾ, നേതാക്കൾ, പ്രമാണികൾ, പ്രധാനസംഘം, കൂട്ടം' എന്നൊക്കെയാണ് ملأ (മലഉ്) എന്ന വാക്കിന്റെ അർത്ഥം. ഇവിടെ ഹൂദ് നബി(അ) യെ 'അവരുടെ സഹോദരൻ' (أَخَاهُمْ) എന്ന് വിശേഷിപ്പിച്ചിരിക്കുന്നതുകൊണ്ട് അദ്ദേഹം 'ആദ് ഗോത്രത്തിൽപെട്ട' ഒരു അംഗമായിരുന്നുവെന്ന് മനസ്സിലാകുന്നു. വേറെ സ്ഥലങ്ങളിൽ വേറെയും ചില നബിമാരെപറ്റി ഇങ്ങിനെ 'അവരുടെ സഹോദരൻ' എന്നു വിശേഷിപ്പിച്ചിരിക്കുന്നത് കാണാം. അവരും അതതു ജനതയിലെ പ്രധാന ഗോത്രങ്ങളിൽപെട്ട അംഗങ്ങളായിരുന്നുവെന്ന് കരുതാം. الله اعلم

قَالَ يَٰقَوْمِ لَيْسَ بِى سَفَاهَةٌ وَلَٰكِنِّى رَسُولٌ مِّن رَّبِّ ٱلْعَٰلَمِينَ ﴿٦٧﴾

**﴿67﴾ അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ, എനിക്ക് ഒരു ഭോഷത്തവുമില്ല. എങ്കിലും ഞാൻ, ലോകരുടെ രക്ഷിതാവിങ്കൽ നിന്നുള്ള ഒരു റസൂൽ [ദൂതൻ] ആകുന്നു.**

أُبَلِّغُكُمْ رِسَالَاتِ رَبِّى وَأَنَا۠ لَكُمْ نَاصِحٌ أَمِينٌ ﴿٦٨﴾

**﴿68﴾ 'എന്റെ റബ്ബിന്റെ 'രിസാലത്തു' [ദൗത്യം]കളെ ഞാൻ നിങ്ങൾക്ക് എത്തിച്ചു തരുകയാണ്. ഞാൻ, നിങ്ങൾക്ക് വിശ്വസ്തനായ ഒരു ഗുണകാംക്ഷി (അഥവാ ഉപദേശി)യുമാകുന്നു.**

أَوَعَجِبْتُمْ أَن جَآءَكُمْ ذِكْرٌ مِّن رَّبِّكُمْ عَلَىٰ رَجُلٍ مِّنكُمْ لِيُنذِرَكُمْ ۚ وَٱذْكُرُوٓا۟ إِذْ جَعَلَكُمْ خُلَفَآءَ مِنۢ بَعْدِ قَوْمِ نُوحٍ وَزَادَكُمْ فِى ٱلْخَلْقِ بَصْۜطَةً ۖ فَٱذْكُرُوٓا۟ ءَالَآءَ ٱللَّهِ لَعَلَّكُمْ تُفْلِحُونَ ﴿٦٩﴾

**﴿69﴾ 'നിങ്ങൾക്ക് നിങ്ങളിൽ നിന്നുള്ള ഒരു പുരുഷൻ മുഖേന, അവൻ നിങ്ങളെ താക്കീതു ചെയ്‌വാൻ വേണ്ടി-നിങ്ങളുടെ റബ്ബിങ്കൽ നിന്ന് ഒരു ഉൽബോധനം നിങ്ങൾക്ക് വന്നതിനാൽ നിങ്ങൾ അത്ഭുതപ്പെടുകയും ചെയ്തുവോ?! നൂഹിന്റെ ജനതക്കു ശേഷം, നിങ്ങളെ അവൻ പിൻഗാമികളാക്കിയിട്ടുള്ളത് നിങ്ങൾ ഓർ(ത്തുനോ)ക്കുവിൻ. സൃഷ്ടികളിൽ അവൻ നിങ്ങൾക്ക് വികാസം [പൊക്കവും ശക്തിയും] വർദ്ധിപ്പിക്കുകയും ചെയ്തിരിക്കുന്നു. ആകയാൽ, അല്ലാഹുവിന്റെ അനുഗ്രഹങ്ങളെ നിങ്ങൾ ഓർക്കുവിൻ-നിങ്ങൾ വിജയം പ്രാപിച്ചേക്കാം' .**

﴾67﴿ قَالَ يَاقَوْمِ അദ്ദേഹം പറഞ്ഞു എന്റെ ജനങ്ങളേ لَيْسَ بِي എനിക്ക് (എന്നിൽ) ഇല്ല سَفَاهَةٌ ഒരു ഭോഷത്തവും, വിഡ്ഢിത്തം وَلَٰكِنِّي എങ്കിലും ഞാൻ رَسُولٌ ഒരു ദൂതനാണ് مِنْ رَبِّ രക്ഷിതാവിൽ നിന്ന് الْعَالَمِينَ ലോകരുടെ ﴾68﴿ أُبَلِّغُكُمْ നിങ്ങൾക്ക് ഞാൻ എത്തിച്ചുതരുന്നു رِسَالَاتِ ദൗത്യങ്ങളെ رَبِّي എന്റെ റബ്ബിന്റെ وَأَنَا ഞാൻ, ഞാനാകട്ടെ لَكُمْ നിങ്ങൾക്ക് نَاصِحٌ ഗുണകാംക്ഷിയാണ്, ഉപദേശകനാകുന്നു أَمِينٌ വിശ്വസ്തനായ ﴾69﴿ أَوَعَجِبْتُمْ നിങ്ങൾ ആശ്ചര്യ (അൽഭുത)പ്പെടുകയും ചെയ്തുവോ أَنْ جَاءَكُمْ നിങ്ങൾക്ക് വന്നതിനാൽ ذِكْرٌ ഉൽബോധനം, ഒരു സ്മരണ مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിൽനിന്ന് عَلَىٰ رَجُلٍ ഒരു പുരുഷനിലായി (പുരുഷൻ മുഖേന) مِنْكُمْ നിങ്ങളിൽപെട്ട لِيُنْذِرَكُمْ നിങ്ങളെ അവൻ (അദ്ദേഹം) താക്കീത് ചെയ്‌വാൻ വേണ്ടി وَاذْكُرُوا നിങ്ങൾ ഓർക്കുകയും ചെയ്യുവിൻ إِذْ جَعَلَكُمْ അവൻ നിങ്ങളെ ആക്കിയതിനെ خُلَفَاءَ പിൻഗാമികൾ مِنْ بَعْدِ ശേഷം, ശേഷമായി قَوْمِ نُوحٍ നൂഹിന്റെ ജനതയുടെ وَزَادَكُمْ അവൻ നിങ്ങളെ വർദ്ധിപ്പിക്കുകയും ചെയ്തു فِي الْخَلْقِ സൃഷ്ടിപ്പിൽ, സൃഷ്ടികളിൽ بَسْطَةً വികാസം, വലുപ്പം, പൊക്കം, വിരിവ്, ശക്തി فَاذْكُرُوا അപ്പോൾ (അതിനാൽ) നിങ്ങൾ ഓർക്കുവിൻ آلَاءَ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹങ്ങളെ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ تُفْلِحُونَ നിങ്ങൾ വിജയം പ്രാപിക്കും.

---

നൂഹ് നബി(അ) യുടെ ജനതക്കുശേഷം, ഒരു സമുദായമെന്ന നിലക്ക് അഭിവൃദ്ധി പ്രാപിച്ച ഒരു ജനതയായിരുന്നു ആദ് വർഗം. നൂഹ് (അ) ഒന്നിച്ചു കപ്പലിൽ രക്ഷപെട്ടവരുടെ പിൻതലമുറകളായി വർദ്ധിച്ചുണ്ടായവരാണവർ. അത് കൊണ്ടാണവരുടെ ശേഷമുള്ള പിൻഗാമികൾ എന്ന് പറഞ്ഞത്. അറേബ്യാ ഉപഭൂഖണ്ഡത്തിന്റെ തെക്കേ കടലോര പ്രദേശങ്ങളിലായി യമനിനും, ഹദ്വാർമൗത്തിനും ഇടയിൽ അഹ്ക്വാഫ് പ്രദേശമായിരുന്നു അവരുടെ വാസസ്ഥലം(*) ആരോഗ്യം, കയ്യൂക്ക്, മെയ്യൂക്ക് ആദിയായവയിൽ മികച്ചവരും, അതികായന്മാരുമായിരുന്നു ആദ് വർഗം. (26:128-130; 41:15 മുതലായവ). ഇതൊക്കെ സൂചിപ്പിച്ചു കൊണ്ടാണ് അവൻ നിങ്ങൾക്ക് വികാസം-അഥവാ പൊക്കവും ശക്തിയും-വർദ്ധിപ്പിച്ചു തന്നുവെന്ന് പറഞ്ഞത്.

قَالُوٓاْ أَجِئۡتَنَا لِنَعۡبُدَ ٱللَّهَ وَحۡدَهُۥ وَنَذَرَ مَا كَانَ يَعۡبُدُ ءَابَآؤُنَا ۖ

**﴾70﴿ അവർ പറഞ്ഞു: '(ഹൂദേ,) ഞങ്ങൾ അല്ലാഹുവിനെ മാത്രമായി ആരാധിക്കുവാൻ വേണ്ടി ഞങ്ങളുടെ അടുക്കൽ നീ വന്നിരിക്കുകയാണോ?! ഞങ്ങളുടെ പിതാക്കൾ ആരാധിച്ചുവന്നിരുന്നതിനെ ഞങ്ങൾ വിട്ടുകളയുവാനും?!**

---

*(*) പടം 4, 5 നോക്കുക.*

فَأْتِنَا بِمَا تَعِدُنَآ إِن كُنتَ مِنَ ٱلصَّـٰدِقِينَ ﴿٧٠﴾

**എന്നാൽ [അങ്ങിനെയാണെങ്കിൽ] നീ ഞങ്ങളെ ഭീഷണിപ്പെടുത്തിക്കൊണ്ടിരിക്കുന്നത് [ആ ശിക്ഷ] ഞങ്ങൾക്ക് നീ കൊണ്ടുവാ - നീ സത്യവാന്മാരിൽ പെട്ടവനാണെങ്കിൽ.**

﴾70﴿ قَالُوا അവർ പറഞ്ഞു أَجِئْتَنَا നീ ഞങ്ങളുടെ അടുക്കൽ വന്നിരിക്കുകയാണോ لِنَعْبُدَ ഞങ്ങൾ ആരാധിക്കുവാൻ വേണ്ടി اللَّهَ അല്ലാഹുവിനെ وَحْدَهُ അവനെ ഒറ്റക്ക് (മാത്രം) وَنَذَرَ ഞങ്ങൾ വിട്ടുകളയുവാനും مَا كَانَ يَعْبُدُ ആരാധിച്ചുവരുന്നതിനെ آبَاؤُنَا ഞങ്ങളുടെ (നമ്മുടെ) പിതാക്കൾ فَأْتِنَا എന്നാൽ നീ ഞങ്ങൾക്കു വാ بِمَا تَعِدُنَا നീ ഞങ്ങളോട് വാഗ്ദത്തം (താക്കീത്-ഭീഷണി) ചെയ്യുന്നതുംകൊണ്ട് إِن كُنتَ നീ ആകുന്നുവെങ്കിൽ مِنَ الصَّادِقِينَ സത്യവാന്മാരിൽ (സത്യം പറയുന്നവരിൽ)പെട്ട(വൻ)

ഞങ്ങളുടെ ഈ ബിംബാരാധന ഞങ്ങൾ പുതുതായി നിർമിച്ചുണ്ടാക്കിയതൊന്നുമല്ല. പൂർവ്വീകന്മാർ മുതൽ നടന്നുവരുന്നതാണ്. അതുവിട്ട് അല്ലാഹുവിനെ മാത്രമേ ആരാധിക്കാവൂ എന്നാണ് നീ പറയുന്നതെങ്കിൽ അതിന് ഞങ്ങൾ തയ്യാറില്ല. അങ്ങിനെ ചെയ്തില്ലെങ്കിൽ ഞങ്ങൾക്ക് ശിക്ഷ ബാധിക്കുമെന്നല്ലേ നീ ഭീഷണിപ്പെടുത്തുന്നത്. എന്നാൽ, ആ ശിക്ഷ ഇങ്ങുവരട്ടെ. നീ പറയുന്നത് സത്യമാണെങ്കിൽ അതൊന്ന് കാണാമല്ലോ, എന്ന് അവർ അദ്ദേഹത്തെ വെല്ലുവിളിച്ചു.

قَالَ قَدْ وَقَعَ عَلَيْكُم مِّن رَّبِّكُمْ رِجْسٌ وَغَضَبٌ ۖ أَتُجَـٰدِلُونَنِى فِىٓ أَسْمَآءٍ سَمَّيْتُمُوهَآ أَنتُمْ وَءَابَآؤُكُم مَّا نَزَّلَ ٱللَّهُ بِهَا مِن سُلْطَـٰنٍ ۚ فَٱنتَظِرُوٓا۟ إِنِّى مَعَكُم مِّنَ ٱلْمُنتَظِرِينَ ﴿٧١﴾

**﴾71﴿ അദ്ദേഹം പറഞ്ഞു: 'തീർച്ചയായും, നിങ്ങളുടെ റബ്ബിങ്കൽ നിന്ന് നിങ്ങളുടെ മേൽ ശിക്ഷയും, കോപവും (ഇതാ) സംഭവിക്കുകയായി! നിങ്ങളും നിങ്ങളുടെ പിതാക്കളും നിർണയിച്ചു വെച്ചിട്ടുള്ള ചില പേരുകളുടെ കാര്യത്തിൽ എന്നോട് നിങ്ങൾ തർക്കം നടത്തുന്നുവോ?! യാതൊരു അധികൃത രേഖയും അവയെപറ്റി അല്ലാഹു അവതരിപ്പിച്ചിട്ടില്ല. എന്നാൽ, നിങ്ങൾ (നോക്കി) കാത്തുകൊണ്ടിരിക്കുവിൻ! ഞാൻ നിങ്ങളോടൊപ്പം കാത്തിരിക്കുന്നവരിൽപെട്ടവൻ തന്നെ'.**

﴾71﴿ قَالَ അദ്ദേഹം പറഞ്ഞു قَدْ وَقَعَ സംഭവിച്ചു കഴിഞ്ഞു (സംഭവിക്കുകയായി)

عَلَيْكُمْ നിങ്ങളുടെമേൽ مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിങ്കൽനിന്ന് رِجْسٌ മ്ലേച്ഛത (ശിക്ഷ) وَغَضَبٌ കോപവും أَتُجَادِلُونَنِي നിങ്ങൾ എന്നോട് തർക്കം നടത്തുകയോ فِي أَسْمَاءٍ ചില പേരുകളുടെ കാര്യത്തിൽ سَمَّيْتُمُوهَا അവയെ നിങ്ങൾ പേരുവെച്ചിരിക്കുന്നു, അവക്ക് നിങ്ങൾ നാമനിർണയം ചെയ്തു أَنْتُمْ وَآبَاؤُكُمْ നിങ്ങളും നിങ്ങളുടെ പിതാക്കളും مَا نَزَّلَ اللَّهُ അല്ലാഹു അവതരിപ്പിച്ചിട്ടില്ല بِهَا അവക്ക്, അവയെപറ്റി مِنْ سُلْطَانٍ ഒരു അധികൃതരേഖയും فَانْتَظِرُوا എന്നാൽ (അതിനാൽ) നിങ്ങൾ (നോക്കി) കാത്തിരിക്കുവിൻ إِنِّي مَعَكُمْ നിശ്ചയമായും ഞാൻ നിങ്ങളോടൊപ്പം مِنَ الْمُنْتَظِرِينَ (നോക്കി) കാത്തിരിക്കുന്നവരിൽ പെട്ടവനാകുന്നു

---

നിങ്ങൾ ശഠിച്ചുതന്നെ നിൽക്കുവാനാണ് ഭാവമെങ്കിൽ ഞാൻ താക്കീതു ചെയ്യുന്ന ശിക്ഷ ഇതാ എത്തിക്കഴിഞ്ഞു. അത്വരുവാൻ ഏറെ താമസമൊന്നുമില്ല. ഇന്നിന്നവ ദൈവങ്ങളെന്നും, ആരാധ്യന്മാരെന്നുമൊക്കെ നിങ്ങളും നിങ്ങളുടെ പൂർവ്വീകന്മാരും ചില വസ്തുക്കളെ വിളിച്ചു വന്നുവെന്നല്ലാതെ, അല്ലാഹുവിന്റെ ഭാഗത്ത് നിന്ന് യാതൊരു ആധികാരികമായ തെളിവും ഇല്ലാത്ത ആ ബിംബങ്ങളെപറ്റിയാണല്ലോ നിങ്ങൾ എന്നോട് തർക്കിച്ചും, എന്റെ നേരെ തട്ടിക്കയറിയും കൊണ്ടിരിക്കുന്നത്. ശരി, അതിന്റെ ഭവിഷ്യത്ത് എന്തായിരിക്കുമെന്ന് നാം ഇരുകൂട്ടരും കാത്തിരുന്നു കാണുക.

فَأَنْجَيْنَاهُ وَالَّذِينَ مَعَهُ بِرَحْمَةٍ مِنَّا وَقَطَعْنَا دَابِرَ الَّذِينَ كَذَّبُوا بِآيَاتِنَا ۖ وَمَا كَانُوا مُؤْمِنِينَ ﴿٧٢﴾

**《72》 അങ്ങനെ, അദ്ദേഹത്തെയും, അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും നമ്മുടെ വക കാരുണ്യം കൊണ്ട് നാം രക്ഷപ്പെടുത്തി. നമ്മുടെ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കിയവരുടെ മുരടു നാം മുറിച്ചു കളയുകയും ചെയ്തു. അവർ സത്യവിശ്വാസികളായിരുന്നുമില്ല.**

---

《72》 فَأَنْجَيْنَاهُ അങ്ങനെ അദ്ദേഹത്തെ നാം രക്ഷപ്പെടുത്തി وَالَّذِينَ مَعَهُ അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും بِرَحْمَةٍ കാരുണ്യംകൊണ്ട് مِنَّا നമ്മിൽ നിന്നുള്ള, നമ്മുടെ വക وَقَطَعْنَا നാം മുറിക്കുകയും ചെയ്തു دَابِرَ മൂട് (മുരട്) الَّذِينَ كَذَّبُوا വ്യാജമാക്കിയവരുടെ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ وَمَا كَانُوا അവരായിരുന്നതുമില്ല مُؤْمِنِينَ വിശ്വാസികൾ

---

ഹൂദ് (അ) അവരെ താക്കീത് ചെയ്തിരുന്ന ശിക്ഷ സംഭവിച്ചു. അദ്ദേഹത്തെയും സത്യവിശ്വാസികളെയും അതിൽ അകപ്പെടാതെ രക്ഷപ്പെടുത്തിക്കൊണ്ട് ആ ജനതയെയാകമാനം അതിൽ നശിപ്പിച്ചു കളഞ്ഞു. ഈ ശിക്ഷ എന്തായിരുന്നുവെന്ന് ഇവിടെ

വ്യക്തമാക്കപെട്ടിട്ടില്ല. ഏഴു രാത്രിയും എട്ടുപകലും നീണ്ടുനിന്ന അത്യുഗ്രമായ ഒരു കൊടുങ്കാറ്റായിരുന്നു അതെന്നും, കട പുഴങ്ങി വീണ ഈന്തത്തടികളെപോലെ അവരെല്ലാം വീണടിഞ്ഞുവെന്നും സൂ: അൽഹാക്ക്വഃ (6,7)ൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്.

## വിഭാഗം - 10

وَإِلَىٰ ثَمُودَ أَخَاهُمْ صَٰلِحًا ۗ قَالَ يَٰقَوْمِ ٱعْبُدُوا۟ ٱللَّهَ مَا لَكُم مِّنْ إِلَٰهٍ غَيْرُهُۥ ۖ

《73》 ഥമൂദ് (ഗോത്രത്തി)ലേക്ക് അവരുടെ സഹോദരൻ സ്വാലിഹിനെയും (നാം അയച്ചു). അദ്ദേഹം (അവരോട്) പറഞ്ഞു: 'എന്റെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ, അവനല്ലാതെ ഒരു ആരാധ്യനും നിങ്ങൾക്കില്ല.

قَدْ جَآءَتْكُم بَيِّنَةٌ مِّن رَّبِّكُمْ ۖ هَٰذِهِۦ نَاقَةُ ٱللَّهِ لَكُمْ ءَايَةً ۖ فَذَرُوهَا تَأْكُلْ فِىٓ أَرْضِ ٱللَّهِ ۖ وَلَا تَمَسُّوهَا بِسُوٓءٍ فَيَأْخُذَكُمْ عَذَابٌ أَلِيمٌ ﴿٧٣﴾

നിങ്ങളുടെ റബ്ബിങ്കൽ നിന്ന് നിങ്ങൾക്ക് വ്യക്തമായ തെളിവ് വന്നിട്ടുണ്ട്. ഇതാ, അല്ലാഹുവിന്റെ (വക) ഒട്ടകം നിങ്ങൾക്കൊരു ദൃഷ്ടാന്തമായിക്കൊണ്ട്!- ആകയാൽ, അതിനെ നിങ്ങൾ വിട്ടേക്കുവിൻ-അല്ലാഹുവിന്റെ ഭൂമിയിൽ അത് (മേഞ്ഞു) തിന്നു കൊള്ളട്ടെ. അതിന് ഒരു തിന്മയും [ഉപദ്രവവും] നിങ്ങൾ ബാധിപ്പിക്കുകയും ചെയ്യരുത്. എന്നാൽ (അപ്പോൾ) വേദനയേറിയ ശിക്ഷ നിങ്ങളെ പിടികൂടും.

وَٱذْكُرُوٓا۟ إِذْ جَعَلَكُمْ خُلَفَآءَ مِنۢ بَعْدِ عَادٍ وَبَوَّأَكُمْ فِى ٱلْأَرْضِ تَتَّخِذُونَ مِن سُهُولِهَا قُصُورًا وَتَنْحِتُونَ ٱلْجِبَالَ بُيُوتًا ۖ

《74》'ആദിനു ശേഷം നിങ്ങളെ അവൻ പിൻഗാമികളാക്കിയതും, ഭൂമിയിൽ നിങ്ങൾക്കവൻ (താമസ) സൗകര്യം നൽകിയതും നിങ്ങൾ ഓർക്കുകയും ചെയ്യുവിൻ. അതിലെ സമതലങ്ങളിലൂടെ നിങ്ങൾ കൊട്ടാരങ്ങളുണ്ടാക്കുന്നു; മലകളെ നിങ്ങൾ വീടുകളായി വെട്ടിയുണ്ടാക്കുകയും ചെയ്യുന്നു.

فَٱذْكُرُوٓا۟ ءَالَآءَ ٱللَّهِ وَلَا تَعْثَوْا۟ فِى ٱلْأَرْضِ مُفْسِدِينَ ﴿٧٤﴾

അപ്പോൾ, അല്ലാഹുവിന്റെ അനുഗ്രഹങ്ങളെ നിങ്ങൾ ഓർ(ത്തു നോ)ക്കുവിൻ, നാശകാരികളായിക്കൊണ്ട് ഭൂമിയിൽ നിങ്ങൾ തെമ്മാടിത്തം പ്രവർത്തിക്കുകയും അരുത്.

﴾73﴿ وَإِلَىٰ ثَمُودَ ഥമൂദിലേക്കും أَخَاهُمْ صَالِحًا അവരുടെ സഹോദരൻ സ്വാലിഹിനെ قَالَ يَا قَوْمِ അദ്ദേഹം പറഞ്ഞു എന്റെ ജനങ്ങളേ اعْبُدُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ مَا لَكُمْ നിങ്ങൾക്കില്ല مِنْ إِلَٰهٍ ഒരു ആരാധ്യനും غَيْرُهُ അവനല്ലാതെ قَدْ جَاءَتْكُمْ നിങ്ങൾക്ക് വന്നിട്ടുണ്ട് بَيِّنَةٌ (വ്യക്തമായ) തെളിവ് مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിൽ നിന്ന് هَٰذِهِ ഇതാ (ഇത്) نَاقَةُ اللَّهِ അല്ലാഹുവിന്റെ ഒട്ടകം (ആകുന്നു) لَكُمْ നിങ്ങൾക്ക് آيَةً ദൃഷ്ടാന്തമായിട്ട് فَذَرُوهَا അതിനാൽ അതിനെ നിങ്ങൾ വിട്ടേക്കുവിൻ تَأْكُلْ അതു തിന്നുകൊള്ളട്ടെ, തിന്നുകൊള്ളും فِي أَرْضِ ഭൂമിയിൽ اللَّهِ അല്ലാഹുവിന്റെ وَلَا تَمَسُّوهَا അതിനെ തൊടുകയും (ബാധിപ്പിക്കുകയും) അരുത് بِسُوءٍ ഒരു തിന്മ കൊണ്ടും (തിന്മയെ) فَيَأْخُذَكُمْ എന്നാൽ നിങ്ങളെ പിടികൂടും عَذَابٌ ശിക്ഷ أَلِيمٌ വേദനയേറിയ ﴾74﴿ وَاذْكُرُوا നിങ്ങൾ ഓർക്കുകയും ചെയ്യുവിൻ إِذْ جَعَلَكُمْ നിങ്ങളെ അവൻ ആക്കിയ സന്ദർഭം (ആക്കിയത്) خُلَفَاءَ പിൻഗാമികൾ (പിൻതലമുറകൾ) مِنْ بَعْدِ عَادٍ ആദിനു ശേഷം وَبَوَّأَكُمْ നിങ്ങൾക്കവൻ താമസം നൽകി (സൗകര്യപ്പെടുത്തി)യതും فِي الْأَرْضِ ഭൂമിയിൽ تَتَّخِذُونَ നിങ്ങൾ ഉണ്ടാക്കുന്നു مِنْ سُهُولِهَا അതിലെ സമതലങ്ങളിലൂടെ, നിരന്ന സ്ഥലങ്ങളിൽ നിന്ന് قُصُورًا മാളിക (കൊട്ടാരം-വൻ കെട്ടിടം)കളെ وَتَنْحِتُونَ നിങ്ങൾ തുരന്നു (വെട്ടിക്കീറി-ശിൽപവേല ചെയ്തു)ണ്ടാക്കുകയും ചെയ്യുന്നു الْجِبَالَ മലകളെ, പർവ്വതങ്ങളെ بُيُوتًا വീടുകളായി, മുറികളായി فَاذْكُرُوا അപ്പോൾ നിങ്ങൾ ഓർക്കുവിൻ آلَاءَ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹങ്ങളെ وَلَا تَعْثَوْا നിങ്ങൾ തെമ്മാടിത്തം (കുഴപ്പം) പ്രവർത്തിക്കുകയും അരുത് فِي الْأَرْضِ ഭൂമിയിൽ مُفْسِدِينَ നാശകാരികളായി, കുഴപ്പമുണ്ടാക്കുന്നവരായി

ആദ് സമുദായത്തിനുശേഷം വലിയ അഭിവൃദ്ധിയും പരിഷ്കാരവും പ്രാപിച്ച ഒരു സമൂഹമാണ് ഥമൂദ് ജനത. മദീനയിൽ നിന്ന് സിറിയായിലേക്കുള്ള യാത്രാമാർഗത്തിൽ സ്ഥിതി ചെയ്യുന്ന 'ഹിജ്ർ' ആയിരുന്നു അവരുടെ വാസ സ്ഥലം*(*)*. 'മദാഇനു സ്വാലിഹ്' (സ്വാലിഹിന്റെ പട്ടണങ്ങൾ) എന്നും അതിന് പേരുണ്ട്. നിരപ്പായ സമതല പ്രദേശങ്ങളിൽ വമ്പിച്ച കെട്ടിടങ്ങൾ നിർമിക്കുന്നതിലും, മലമ്പാറകൾ വെട്ടിത്തുരന്നു അവയിൽ വീടുകളുണ്ടാക്കുന്നതിലും വളരെ വിദഗ്ധരും തൽപരരുമായിരുന്നു അവർ. അരോഗ ഗാത്രന്മാരും, ശക്തന്മാരുമായിരുന്നു. മുൻ സമുദായങ്ങളെപ്പോലെ വിഗ്രഹാരാധനയിൽ അവരും മുഴുകിപ്പോന്നു. അതുകൊണ്ട് എല്ലാ പ്രവാചകന്മാരെയുംപോലെ, സ്വാലിഹ് നബി (അ) അവരെയും തൗഹീദിലേക്ക് ക്ഷണിച്ചുകൊണ്ടിരുന്നു. അവർക്ക് അല്ലാഹു നൽകിയ വമ്പിച്ച അനുഗ്രഹങ്ങൾക്ക് നന്ദി ചെയ്വാൻ അദ്ദേഹം ഉപദേശിക്കുകയും ചെയ്തു. അവർ അദ്ദേഹത്തെ വ്യാജമാക്കി. തങ്ങൾക്ക് ഒരു പ്രത്യക്ഷ ദൃഷ്ടാന്തം കാട്ടിക്കൊടുക്കുവാൻ അദ്ദേഹത്തെ അവർ വെല്ലുവിളിച്ചു (26:154). അല്ലാഹു ഒരു ഒട്ടകത്തെ അവർക്ക് ദൃഷ്ടാന്തമായി അയച്ചു. അതൊരു അസാധാരണ ഒട്ടകമായിരുന്നു. അതിന് സാധാരണയിൽ കവിഞ്ഞ തീറ്റയും വെള്ളവും വേണ്ടിയിരുന്നു. അതവർക്കൊരു

*(*) പടം 4 നോക്കുക*

ശല്യമായി. അവർക്കതിനോട് അമർഷം തോന്നി. അതിനെ ഉപദ്രവിക്കരുതെന്നും, ഉപദ്രവിച്ചാൽ ശിക്ഷ ഇറങ്ങുമെന്നും അദ്ദേഹം താക്കീത് ചെയ്തു.

قَالَ ٱلْمَلَأُ ٱلَّذِينَ ٱسْتَكْبَرُوا۟ مِن قَوْمِهِۦ لِلَّذِينَ ٱسْتُضْعِفُوا۟ لِمَنْ ءَامَنَ مِنْهُمْ أَتَعْلَمُونَ أَنَّ صَٰلِحًا مُّرْسَلٌ مِّن رَّبِّهِۦ ۚ قَالُوٓا۟ إِنَّا بِمَآ أُرْسِلَ بِهِۦ مُؤْمِنُونَ ﴿٧٥﴾

**《75》 അദ്ദേഹത്തിന്റെ ജനതയിൽ നിന്ന് അഹംഭാവം നടിച്ച പ്രധാനികൾ, ദുർബ്ബലരായി ഗണിക്കപ്പെട്ടവരോട്- അതായത് അവരിൽ നിന്നും വിശ്വസിച്ചവരോട്- പറഞ്ഞു: സ്വാലിഹ് അവന്റെ റബ്ബിൽ നിന്നും (റസൂലായി) അയക്കപ്പെട്ട ഒരാളാണെന്ന് നിങ്ങൾക്ക് (ശരിക്കും) അറിയാമോ?'**

**അവർ പറഞ്ഞു: '(അതെ) നിശ്ചയമായും, അദ്ദേഹം ഏതൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ അതിൽ ഞങ്ങൾ വിശ്വസിക്കുന്നവരാകുന്നു'.**

قَالَ ٱلَّذِينَ ٱسْتَكْبَرُوٓا۟ إِنَّا بِٱلَّذِىٓ ءَامَنتُم بِهِۦ كَٰفِرُونَ ﴿٧٦﴾

**《76》 അഹംഭാവം നടിച്ചവർ പറഞ്ഞു: 'നിശ്ചയമായും ഏതൊന്നിൽ നിങ്ങൾ വിശ്വസിച്ചിരിക്കുന്നുവോ അതിൽ ഞങ്ങൾ അവിശ്വാസികളാകുന്നു'.**

---

《75》 قَالَ الْمَلأُ പ്രധാനികൾ (സംഘക്കാർ) പറഞ്ഞു الَّذِينَ اسْتَكْبَرُوا അഹംഭാവം (വലുപ്പം) നടിച്ചവരായ مِن قَوْمِهِ അദ്ദേഹത്തിന്റെ ജനതയിൽ നിന്ന് لِلَّذِينَ യാതൊരുവരോട് اسْتُضْعِفُوا അവർ ദുർബ്ബലമായി ഗണിക്കപ്പെട്ടിരിക്കുന്നു لِمَنْ آمَنَ അതായത് വിശ്വസിച്ചവരോട് مِنْهُمْ അവരിൽ നിന്ന് أَتَعْلَمُونَ നിങ്ങൾക്കറിയുമോ أَنَّ صَالِحًا സ്വാലിഹ് ആണെന്ന് مُرْسَلٌ അയക്കപെട്ടവൻ مِن رَّبِّهِ അവന്റെ റബ്ബിങ്കൽനിന്ന് قَالُوا അവർ പറഞ്ഞു إِنَّا നിശ്ചയമായും ഞങ്ങൾ بِمَا أُرْسِلَ بِهِ അദ്ദേഹം ഏതൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ അതിൽ, അദ്ദേഹം അയക്കപ്പെട്ടതിൽ مُؤْمِنُونَ വിശ്വസിക്കുന്നവരാകുന്നു 《76》 قَالَ പറഞ്ഞു الَّذِينَ اسْتَكْبَرُوا അഹംഭാവം (വലുപ്പം നടിച്ചവർ) إِنَّا നിശ്ചയമായും ഞങ്ങൾ بِالَّذِي യാതൊന്നിൽ, യാതൊന്നിനെപറ്റി آمَنتُم بِهِ നിങ്ങളതിൽ വിശ്വസിച്ചിരിക്കുന്നു, നിങ്ങൾ വിശ്വസിച്ച كَافِرُونَ അവിശ്വാസികളാകുന്നു.

---

പ്രവാചകന്മാർ പ്രബോധനം ചെയ്യുന്ന ദൗത്യ സന്ദേശങ്ങളിൽ വിശ്വസിക്കുവാൻ മുമ്പോട്ട് വരുന്നത് സ്വാഭാവികമായും സാധുക്കളും ദുർബ്ബല വിഭാഗക്കാരുമായിരിക്കും. പ്രമാണി വർഗത്തിന്റെ അഹന്തയും ഗർവ്വും കാരണം അവർ നിഷേധത്തിലും ധിക്കാ

രത്തിലും മുതിരുകയായിരിക്കും പതിവ്. നൂഹ് നബി (അ)യുടെ ജനത മുതൽക്കേ കാണപ്പെടുന്ന ഒരു പതിവാണത്. ഥമൂദ് ഗോത്രത്തിലും അതാണ് സംഭവിച്ചത്. സ്വാലിഹ് നബി (അ)യിൽ വിശ്വസിച്ച ആ സാധുക്കളെ പരിഹസിച്ചുകൊണ്ട് നിഷേധികളായ ആ അഹങ്കാരികൾ ചോദിക്കുകയാണ്: 'താൻ അല്ലാഹുവിന്റെ റസൂലാണെന്ന് സ്വാലിഹ് പറയുന്നത് ശരിയാണെന്ന് നിങ്ങൾക്ക് യഥാർത്ഥത്തിൽ ബോധ്യമാണോ?' അവർ അവരുടെ നില വ്യക്തമാക്കി. അദ്ദേഹം റസൂലാണെന്ന് മാത്രമല്ല, അദ്ദേഹം പ്രബോധനം ചെയ്യുന്നതെല്ലാം സത്യമാണെന്നും, തങ്ങളതിൽ വിശ്വസിക്കുന്നവരാണെന്നും അവർ തറപ്പിച്ചു പറഞ്ഞു. വീണ്ടുവിചാരവും സത്യാന്വേഷണവും ഗർവിഷ്ഠന്മാരുടെ സ്വഭാവമല്ലല്ലോ. കുറേകൂടി ധിക്കാര സ്വരത്തിൽ അവർ അവരുടെ നിലപാട് വ്യക്തമാക്കി: നിങ്ങൾ വിശ്വസിക്കുന്ന ആ വിഷയങ്ങളത്രയും ഞങ്ങൾ നിഷേധിക്കുന്നു -അതിൽ സത്യമുണ്ടോ ഇല്ലേ എന്ന് പരിശോധിക്കുവാൻ പോലും ഞങ്ങൾ തയ്യാറില്ല- എന്ന്.

فَعَقَرُواْ ٱلنَّاقَةَ وَعَتَوْاْ عَنْ أَمْرِ رَبِّهِمْ

**《77》 അങ്ങനെ, (ആ) ഒട്ടകത്തെ അവർ അറുകൊല ചെയ്തു; തങ്ങളുടെ റബ്ബിന്റെ കൽപനയെ അവർ ധിക്കരിക്കുകയും ചെയ്തു.**

وَقَالُواْ يَٰصَٰلِحُ ٱئْتِنَا بِمَا تَعِدُنَآ إِن كُنتَ مِنَ ٱلْمُرْسَلِينَ ﴿٧٧﴾

**അവർ പറയുകയും ചെയ്തു: 'സ്വാലിഹേ, നീ ഞങ്ങളെ ഭീഷണപ്പെടുത്തിക്കൊണ്ടിരിക്കുന്നതിനെ [ആ ശിക്ഷയെ] ഞങ്ങൾക്ക് നീ കൊണ്ടുവാ; നീ (റസൂലായി) അയക്കപ്പെട്ടവരിൽ പെട്ടവനാണെങ്കിൽ! [അതൊന്ന് കാണാമല്ലോ!]'**

فَأَخَذَتْهُمُ ٱلرَّجْفَةُ فَأَصْبَحُواْ فِى دَارِهِمْ جَٰثِمِينَ ﴿٧٨﴾

**《78》 അപ്പോൾ അവരെ കഠിന കമ്പനം പിടികൂടി. അങ്ങനെ, അവർ അവരുടെ വാസസ്ഥലത്തിൽ (കാലത്തു) കമിഴ്ന്നു വീണവരായിത്തീർന്നു.**

فَتَوَلَّىٰ عَنْهُمْ وَقَالَ يَٰقَوْمِ لَقَدْ أَبْلَغْتُكُمْ رِسَالَةَ رَبِّى وَنَصَحْتُ لَكُمْ وَلَٰكِن لَّا تُحِبُّونَ ٱلنَّٰصِحِينَ ﴿٧٩﴾

**《79》 എന്നിട്ട് അദ്ദേഹം അവരിൽ നിന്ന് വിട്ടുമാറി; അദ്ദേഹം പറയുകയും ചെയ്തു: 'എന്റെ ജനങ്ങളേ, തീർച്ചയായും, ഞാൻ എന്റെ റബ്ബിന്റെ ദൗത്യം നിങ്ങൾക്ക് എത്തിച്ചു തരുകയും, നിങ്ങൾക്ക് ഗുണം കാംക്ഷി(ച്ചു ഉപദേശി)ക്കുകയും ചെയ്യുകയുണ്ടായി. പക്ഷേ, നിങ്ങൾ ഗുണകാംക്ഷികളെ [ഉപദേഷ്ടാക്കളെ] ഇഷ്ടപ്പെടുന്നില്ല!'**

﴾77﴿ فَعَقَرُوا അങ്ങനെ അവർ അറുകൊല ചെയ്തു, വെട്ടിക്കൊന്നു, കുത്തിഅറുത്തു النَّاقَةَ (ആ) ഒട്ടകത്തെ وَعَتَوْا അവർ ധിക്കരിക്കുകയും ചെയ്തു عَنْ أَمْرِ കൽപനയെ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ وَقَالُوا അവർ പറയുകയും ചെയ്തു يَاصَالِحُ സ്വാലിഹേ ائْتِنَا നീ ഞങ്ങൾക്ക് വാ بِمَا تَعِدُنَا നീ ഞങ്ങളെ ഭീഷണിപ്പെടുത്തുന്നതുമായി إِنْ كُنْتَ നീ ആണെങ്കിൽ مِنَ الْمُرْسَلِينَ റസൂലുകളിൽ (അയക്കപെട്ടവരിൽ)പെട്ട(വൻ) ﴾78﴿ فَأَخَذَتْهُمُ അപ്പോൾ (അതിനാൽ) അവരെ പിടികൂടി, അവരെ പിടിച്ചു الرَّجْفَةُ (കഠിന) കമ്പനം, പൊട്ടിത്തെറി فَأَصْبَحُوا അങ്ങനെ അവർ (രാവിലെ) ആയി فِي دَارِهِمْ അവരുടെ പാർപ്പിടത്തിൽ, വാസസ്ഥലത്ത് جَاثِمِينَ കമിഴ്ന്നു (അടഞ്ഞു)വീണവർ ﴾79﴿ فَتَوَلَّىٰ അപ്പോൾ അദ്ദേഹം തിരിഞ്ഞു (മാറി) عَنْهُمْ അവരിൽ നിന്ന് وَقَالَ പറയുകയും ചെയ്തു يَا قَوْمِ എന്റെ ജനങ്ങളേ لَقَدْ أَبْلَغْتُكُمْ ഞാൻ തീർച്ചയായും നിങ്ങൾക്കെത്തിച്ചു തന്നിട്ടുണ്ട് رِسَالَةَ رَبِّي എന്റെ റബ്ബിന്റെ ദൗത്യം وَنَصَحْتُ لَكُمْ ഞാൻ നിങ്ങൾക്ക് ഗുണം കാംക്ഷിക്കുക (ഉപദേശം നൽകുക)യും ചെയ്തു وَلَٰكِنْ എങ്കിലും, പക്ഷേ لَا تُحِبُّونَ നിങ്ങൾ ഇഷ്ടപ്പെടുന്നില്ല النَّاصِحِينَ ഗുണം കാംക്ഷിക്കുന്നവരെ, ഉപദേശികളെ

---

അവരിലുള്ള കഠിന ധിക്കാരികളായ ഒമ്പത് പേർ ഗൂഢാലോചന നടത്തി (27:48). ഒട്ടകത്തെ ചിലർ കൊലചെയ്തു. നീ ഭീഷണിപ്പെടുത്തുന്ന ആ ശിക്ഷ ഇങ്ങോട്ട് കൊണ്ടുവാ എന്ന് സ്വാലിഹ് (അ)നെ അവർ വെല്ലുവിളിക്കുകയും ചെയ്തു. മൂന്ന് ദിവസം വരെ മാത്രമേ എനി നിങ്ങൾക്ക് ജീവിതമുള്ളൂവെന്നും, അപ്പോഴേക്കും ശിക്ഷ ഇറങ്ങുമെന്നും അദ്ദേഹം അറിയിച്ചു (11:65). അദ്ദേഹം പറഞ്ഞത് പോലെ സംഭവിക്കുകയും ചെയ്തു. കാലത്ത് പെട്ടെന്ന് അതിഭയങ്കരമായ ഘോരശബ്ദവും പൊട്ടിത്തെറിയും ഉണ്ടായി. എല്ലാവരും അവരവരുടെ വാസസ്ഥലങ്ങളിൽ തന്നെ മറിഞ്ഞുവീണു ചത്തൊടുങ്ങി. സ്വാലിഹ് നബി (അ)യെയും, സത്യവിശ്വാസികളെയും അല്ലാഹു രക്ഷപ്പെടുത്തി എന്ന് പറയേണ്ടതില്ലല്ലോ. ചത്തൊടുങ്ങിയ ആ ജനതയെ നോക്കി അതിയായ സങ്കടത്തോടെ അദ്ദേഹം പറഞ്ഞ വാക്കുകളാണ് 79-ാം വചനത്തിൽ കാണുന്നത്. ഞാൻ നങ്ങളെ വേണ്ടത്പോലെ ഉപദേശിച്ചു. നിങ്ങളത് ചെവികൊണ്ടില്ല. അതുകൊണ്ടാണ് ഈ ഗതി നിങ്ങൾക്ക് എത്തിയതെന്ന് സാരം. എത്ര മനോവേദനയോടെയായിരിക്കും ആ പ്രവാചകവര്യൻ അത് പറഞ്ഞിരിക്കുക?! ഓർത്തു നോക്കുക! തബൂക്ക് യുദ്ധ യാത്രയിൽ നബിﷺയും സ്വഹാബികളും ഥമൂദിന്റെ വാസസ്ഥലമായ ഹിജ്റിന്റെ അടുത്തെത്തിയപ്പോൾ കരഞ്ഞുകൊണ്ടല്ലാതെ നിങ്ങളതിൽ പ്രവേശിക്കരുതെന്ന് നബിﷺ സ്വഹാബികളോട് പറയുകയുണ്ടായി (അ; ബു; മു).

പുത്തൻ അഭിപ്രായങ്ങൾ അവതരിപ്പിക്കുന്നതിൽ പ്രത്യേക താൽപര്യം കാണിക്കാറുള്ള ഒരു പണ്ഡിതൻ പറയുന്നത് ശിക്ഷയിൽ അകപ്പെട്ട് മരണപ്പെടാതെ ബാക്കിയായ ആളുകളെ അഭിമുഖീകരിച്ചുകൊണ്ടാണ് -മരണപ്പെട്ടുകിടക്കുന്നവരെ അഭിമുഖീകരിച്ചുകൊണ്ടല്ല- സ്വാലിഹ് (അ) ആ വാക്കുകൾ പറഞ്ഞതെന്നാണ്. ഒരു സമുദായത്തെ നശിപ്പിച്ചു എന്ന് പറഞ്ഞാൽ അതിലെ എല്ലാ വ്യക്തികളും മരിച്ചൊടുങ്ങി എന്നർത്ഥമില്ലെന്നും, ചിലരൊക്കെ മരണപ്പെടാതെ അവശേഷിക്കാമെന്നും, അങ്ങനെ

അവശേഷിച്ച ജനങ്ങളെ അഭിമുഖീകരിച്ചുകൊണ്ടാണ് സ്വാലിഹ് (അ) ആ വാക്കുകൾ പറഞ്ഞതെന്നും, ആ സംഭവത്തിനുശേഷം അവരെ ഉപദേശിക്കുന്ന ജോലിയിൽ നിന്ന് അദ്ദേഹം വിരമിച്ചുവെന്നുമാണദ്ദേഹം പറയുന്നത്. ഒരു സമുദായത്തിലെ ഏതാനും ആളുകൾ നശിച്ചാൽ തന്നെ ആ സമുദായം നശിച്ചുവെന്നു പറയാമെന്നുള്ളതിൽ നമുക്കും തർക്കമില്ല. പക്ഷേ, അല്ലാഹു ഈ സൂറത്തിൽ ഉദ്ധരിച്ച സംഭവങ്ങളിൽ -നൂഹ്, ഹൂദ്, സ്വാലിഹ്, ലൂത്വ്, ശുഅയ്ബ് (അ) എന്നീ നബിമാരുടെ സമുദായങ്ങൾക്ക് ബാധിച്ച ശിക്ഷകളിൽ- അങ്ങിനെ മരിക്കാതെ അവശേഷിച്ചവരുണ്ടായിരുന്നുവോ എന്നാണ് നോക്കുവാനുള്ളത്. അത് ക്വുർആനെയോ, ക്വുർആന്റെ വാക്കുകൾക്ക് എതിരാവാത്ത ചരിത്രരേഖകളെയോ ആസ്പദമാക്കി ആയിരിക്കുകയും വേണം. എന്നാൽ, ഇത് സംബന്ധിച്ച് ക്വുർആനിലെ ചില വാക്യങ്ങൾ നോക്കുക:-

1. അവിശ്വാസികളിൽ ഒരാളെയും ബാക്കിയാക്കരുതെന്ന് നൂഹ് (അ) പ്രാർത്ഥിച്ചു (71:26). അതിനെത്തുടർന്നാണ് അദ്ദേഹത്തിന്റെ സമുദായത്തെ ജലപ്രളയം കൊണ്ട് നശിപ്പിച്ചത്. അദ്ദേഹത്തെയും കൂടെയുള്ളവരെ-സത്യവിശ്വാസികളെ-യും കപ്പലിൽ രക്ഷപ്പെടുത്തിയെന്നും, ബാക്കിയുള്ളവരെ മുക്കി നശിപ്പിച്ചുവെന്നും പറയുന്നു (26:119, 120). അപ്പോൾ, ആ അവിശ്വാസികളിൽ ആരെങ്കിലും നശിക്കാതെ ബാക്കിയായിരിക്കുമെന്ന് വിചാരിക്കാമോ?

2. ആദ് വർഗം ഉഗ്രമായ കൊടുങ്കാറ്റിനാൽ ഈന്തത്തടികൾ കണക്കെ മറിഞ്ഞു വീണുവെന്ന് പറഞ്ഞശേഷം അവരുടെ വല്ല അവശിഷ്ടവും നീ കാണുന്നുണ്ടോ?!' എന്ന് അല്ലാഹു ചോദിക്കുന്നു (69:8). ആ കാറ്റ് ഏതൊന്നിൽ ചെന്നുവോ അതിനെയൊന്നും തുരുമ്പുപോലെ ആക്കാതെ വിട്ടിട്ടില്ല എന്നും പറയുന്നു (51:42). അപ്പോൾ, ചിലർ അതിൽ നിന്ന് രക്ഷപ്പെട്ടിരിക്കുമെന്ന് എങ്ങിനെ പറയും?!

3. ഥമൂദിനെപറ്റി, അവരെയും അവരുടെ ജനതയെയും മുഴുവൻ നാം തകർത്തിക്കളഞ്ഞു എന്നും (27:51). അവർ നോക്കിക്കൊണ്ടിരിക്കെ അവരെ ഇടിത്തീ പിടികൂടി; എന്നിട്ടവർക്ക് നിൽക്കുവാൻ പോലും കഴിഞ്ഞില്ല എന്നും (51:45) പറയുന്നു.

4. ലൂത്വ് നബി (അ)യുടെ ജനതയെപറ്റി പറഞ്ഞപ്പോൾ, അദ്ദേഹവും അദ്ദേഹത്തിന്റെ ആൾക്കാരും രാത്രി കടന്നുപോകണമെന്നും, രാവിലേക്ക് ആ ജനതയുടെ മുരട് മുറിച്ചു കളയുമെന്നും (15:65,66), അദ്ദേഹത്തെയും, ഒരു കിഴവി ഒഴിച്ചുള്ള അദ്ദേഹത്തിന്റെ കുടുംബത്തെയും രക്ഷപ്പെടുത്തിയശേഷം ബാക്കിയുള്ളവരെ തകർത്തിക്കളഞ്ഞു എന്നും (26:170-172) അവരുടെ രാജ്യത്തെ അടിമേലായി മറിച്ചു എന്നും (15:74; 11:82) പറയുന്നു. താഴെ 83, 84 വചനങ്ങളും നോക്കുക.

5. ശുഅയ്ബ് നബി (അ)യുടെ ജനതയെപറ്റി അവർക്ക് കഠിന കമ്പനം പിടിപെട്ടു. അവർ അവരുടെ വാസസ്ഥലത്ത് കമഴ്ന്നു വീണു-അവിടെ അവർ നിവസിച്ചിട്ടില്ലാത്തമാതിരിയായി എന്നിങ്ങിനെ താഴെ 91,92 വചനങ്ങളിലും കാണാം.

ഇതെല്ലാം മുമ്പിൽവെച്ചുകൊണ്ട് ആ സമുദായങ്ങളിൽ ചിലരെല്ലാം ശിക്ഷയിൽ മരണമടയാതെ ബാക്കിയായിരുന്നുവെന്നും, അക്കൂട്ടത്തിൽ സ്വാലിഹ് നബി (അ)യുടെ ജനതക്ക് ബാധിച്ച ശിക്ഷയിൽ നിന്ന് രക്ഷപ്പെട്ടിരുന്ന ചില അവിശ്വാസികളോടാണ് അദ്ദേഹം ആ വാക്കുകൾ പറഞ്ഞതെന്നും പറയുവാൻ സാധിക്കുമോ? കൂടാതെ, ഇങ്ങിനെയുള്ള പൊതുശിക്ഷകളെക്കുറിച്ച് പറയുമ്പോൾ അതത് സമുദായത്തിലുണ്ടായിരുന്ന പ്രവാചകനെയും അദ്ദേഹത്തിൽ വിശ്വസിച്ചവരെയും നാം രക്ഷപ്പെടുത്തി എന്നും

അല്ലാഹു പലപ്പോഴും എടുത്തു പറയാറുണ്ട്. അവരെപ്പോലെ ചില അവിശ്വാസികളും കൂടി ശിക്ഷയിൽ അകപ്പെടാതെ രക്ഷപ്പെട്ടിട്ടുണ്ടെങ്കിൽ ആ പ്രസ്താവനയുടെ ആവശ്യമെന്താണ്? ആലോചിച്ചു നോക്കുക! എന്നാൽ, ഥമൂദ് ഗോത്രത്തിലെ അബൂ റുഗാൽ (ابو رغال) എന്നു പേരായ ഒരാൾ അവർക്ക് ശിക്ഷ ബാധിച്ച അന്ന് മക്കാ ഹറമിലായിരുന്നതുകൊണ്ട് ശിക്ഷയിൽ അകപ്പെട്ടിരുന്നില്ല എന്ന് അഹ്മദ് (റ) മുതലായവർ ഉദ്ധരിച്ച ഒരു ഹദീഥിൽ വന്നിട്ടുണ്ട്. പക്ഷേ, അതേ ഹദീഥിൽ തന്നെ, അയാൾ ഹറമിൽ നിന്നു പുറത്തുപോയതോടെ അയാൾക്കും ശിക്ഷ ബാധിച്ചു മരണമടഞ്ഞുവെന്നും പ്രസ്താവിക്കപ്പെട്ടിട്ടുണ്ട് താനും. പൊതുശിക്ഷ നിമിത്തം ഒരു സമുദായത്തിലെ അവിശ്വാസികൾ നശിപ്പിക്കപ്പെടുമ്പോൾ അവരിൽ ആരും അതിൽ ബാക്കിയാകാറില്ലെന്നാണ് ഈ ഹദീഥും മനസ്സിലാക്കിത്തരുന്നത്. ചുരുക്കിപ്പറഞ്ഞാൽ, ഇത്തരം പൊതു ശിക്ഷകളിൽ പ്രവാചകന്മാരും സത്യവിശ്വാസികളുമല്ലാതെ-അവിശ്വാസികളിൽപെട്ടവർ-രക്ഷപ്പെട്ടേക്കുമെന്നു പറയുന്നത് പ്രമാണത്തിനുമാത്രമല്ല, യുക്തിക്കും നിരക്കാത്തതാകുന്നു.

വാസ്തവത്തിൽ, ബദർ യുദ്ധത്തിൽ വധിക്കപ്പെട്ട ശത്രുത്തലവന്മാരെ അഭിമുഖീകരിച്ചുകൊണ്ട് നബിﷺ പറയുകയുണ്ടായതുപോലെയുള്ള ചില വാക്കുകളാണ് സ്വാലിഹ് നബി (അ)യും മരണമടഞ്ഞു കിടക്കുന്ന തന്റെ സമുദായത്തെ അഭിമുഖീകരിച്ചു പറഞ്ഞ ഈ വാക്കുകൾ. ബദ്റിൽ കൊല്ലപ്പെട്ടവരുടെ ശവങ്ങൾ ഇട്ടുമൂടപ്പെട്ട പൊട്ടക്കിണറ്റിനടുത്തു ചെന്ന് അബൂജഹൽ മുതലായ ക്വുറൈശി തലവന്മാരുടെ പേരെടുത്തു വിളിച്ചുകൊണ്ട് നബിﷺ ചോദിച്ചു: 'ഞങ്ങളുടെ റബ്ബ് ഞങ്ങളോട് ചെയ്ത വാഗ്ദത്തം ഞങ്ങൾ യഥാർത്ഥമായി കണ്ടിരിക്കുന്നു. നിങ്ങളുടെ റബ്ബ് നിങ്ങളോട് ചെയ്ത വാഗ്ദത്തം നിങ്ങൾ യഥാർത്ഥമായി കണ്ടുവോ? (**قد وجدنَا مَا وَعدنَا ربنا حقافهل وجدتم....**) ഈ അവസരത്തിൽ ഉമർ (റ) ചോദിച്ചു: 'ഈ ജീവനില്ലാത്ത ശരീരങ്ങളോട് എന്തിനാണ് സംസാരിക്കുന്നത്?' നബിﷺയുടെ മറുപടി ഇതായിരുന്നു: 'ഞാൻ ഈ പറയുന്നത് അവരെക്കാൾ കേൾക്കുന്നവരല്ല നിങ്ങൾ' (ബു; മു). അല്ലാഹു പറഞ്ഞതെല്ലാം സത്യമാണെന്ന് അവർ ഇപ്പോൾ അനുഭവത്തിൽ കണ്ടറിഞ്ഞിരിക്കുന്നു; അതുകൊണ്ട് അതിന്റെ സത്യത ഇപ്പോൾ നിങ്ങളെക്കാൾ അവർക്കറിയാം എന്നാണ് നബിﷺ പറഞ്ഞതിന്റെ സാരം.

ഥമൂദ് സമുദായത്തിന് ബാധിച്ച ശിക്ഷയെപറ്റി ഇവിടെ الرَّجْفَةُ (കഠിന കമ്പനം) എന്നും, 11-67ൽ الصَّيْحَةُ (ഘോര ശബ്ദം) എന്നും, 51:44ൽ الصَّاعِقَةُ (ഇടിത്തീ) എന്നും പറഞ്ഞിരിക്കുന്നു. അപ്പോൾ, ഇതെല്ലാം ചേർന്നുള്ള അത്യുഗ്രമായ ഒരു മഹാ സംഭവമായിരുന്നു അതെന്നു മൊത്തത്തിൽ മനസ്സിലാക്കാം. الله اعلم

وَلُوطًا إِذْ قَالَ لِقَوْمِهِۦٓ أَتَأْتُونَ ٱلْفَٰحِشَةَ مَا سَبَقَكُم بِهَا مِنْ أَحَدٍ مِّنَ ٱلْعَٰلَمِينَ ﴿٨٠﴾

**﴾80﴿ ലൂത്വിനെയും (നാം അയച്ചു): അദ്ദേഹം തന്റെ ജനതയോട് പറഞ്ഞ സന്ദർഭം (ഓർക്കുക): നിങ്ങൾ (ഈ) നീചവൃത്തിക്ക് ചെല്ലുകയോ? ലോകരിൽ ഒരാളും തന്നെ നിങ്ങൾക്ക് മുമ്പ് ഇത് ചെയ്തിട്ടില്ല!**

إِنَّكُمْ لَتَأْتُونَ ٱلرِّجَالَ شَهْوَةً مِّن دُونِ ٱلنِّسَآءِ ۚ بَلْ أَنتُمْ قَوْمٌ مُّسْرِفُونَ ﴿٨١﴾

**﴿81﴾ നിങ്ങൾ സ്ത്രീകളെ കൂടാതെ [സ്ത്രീകളെ വിട്ടേച്ച്] കാമവികാരത്തിൽ പുരുഷന്മാരുടെ അടുക്കൽ ചെല്ലുന്നല്ലോ! പക്ഷേ, (അത്രയുമല്ല) നിങ്ങൾ അതിരു കവിഞ്ഞ ഒരു ജനതയാകുന്നു'.**

﴿80﴾ وَلُوطًا ലൂത്വിനെയും إِذْقَالَ അദ്ദേഹം പറഞ്ഞ സന്ദർഭം لِقَوْمِهِ തന്റെ ജനതയോട് أَتَأْتُونَ നിങ്ങൾ ചെല്ലുന്നുവോ, ചെല്ലുകയോ الْفَاحِشَةَ നീചവൃത്തിക്ക് مَاسَبَقَكُمْ നിങ്ങളെ മുൻകടന്നിട്ടില്ല, നിങ്ങളുടെ മുമ്പ് ചെയ്തിട്ടില്ല بِهَا അതുകൊണ്ട്, അതിനെ مِنْ أَحَدٍ ഒരാളും തന്നെ مِنَ الْعَالَمِينَ ലോകരിൽ നിന്ന് ﴿81﴾ إِنَّكُمْ لَتَأْتُونَ നിശ്ചയമായും നിങ്ങൾ ചെയ്യുകതന്നെ ചെയ്യുന്നു الرِّجَالَ പുരുഷന്മാരുടെ അടുക്കൽ شَهْوَةً കാമവികാരത്താൽ, ഇച്ഛക്കായി مِنْ دُونِ النِّسَاءِ സ്ത്രീകളെ കൂടാതെ, സ്ത്രീകളെവിട്ട് بَلْ أَنتُمْ പക്ഷേ (എന്നാൽ, എങ്കിലും) നിങ്ങൾ قَوْمٌ ഒരു ജനതയാണ് مُسْرِفُونَ അതിരുകവിഞ്ഞവരായ

ഇബ്റാഹീം നബി (അ)യുടെ സഹോദരപുത്രനും, അദ്ദേഹത്തിൽ വിശ്വസിച്ചു അദ്ദേഹത്തോടൊപ്പം ഹിജ്റഃപോന്ന ദേഹവുമാണ് ലൂത്വ് നബി (അ). പിന്നീട് ഫലസ്തീന്റെ അടുത്തുള്ള ബഹ്ർ ലൂത്വ് (بحر لوط)എന്നും മറ്റും അറിയപ്പെടുന്ന ചാവുകടലിനടുത്തുള്ള സദൂം (സോദോം) പ്രദേശത്തേക്ക് അദ്ദേഹം റസൂലായി നിയോഗിക്കപ്പെട്ടു.*(*)* ഇബ്റാഹീം നബി (അ)യുടെ ചരിത്രവുമായി ബന്ധപ്പെട്ടതാണ് അദ്ദേഹത്തിന്റെ ചരിത്രം. അതുകൊണ്ട് ഇബ്റാഹീം നബി(അ)യുടെ സംഭവങ്ങളെ തുടർന്നാണ് ക്വുർആനിൽ സാധാരണ ലൂത്വ് (അ)ന്റെ സംഭവം വിവരിക്കാറുള്ളത്. ഇവിടെ അങ്ങിനെയല്ല. ഒരു സ്വതന്ത്ര സംഭവമെന്നോണം വിവരിക്കപ്പെട്ടിരിക്കുകയാണ്. അല്ലാഹുവിന്റെ സന്ദേശങ്ങളെ ധിക്കരിച്ചതുമൂലം പല രാജ്യങ്ങളും നശിപ്പിക്കപ്പെട്ടിട്ടുണ്ടെന്ന് 4-ാം വചനത്തിൽ പ്രസ്താവിച്ചതിന്റെ ഒരു വിശദീകരണമെന്നോണമാണ് ഇവിടെ ഈ സംഭവങ്ങളൊക്കെ വിവരിക്കപ്പെടുന്നത്. ഇബ്റാഹീം നബി(അ)യെ സംബന്ധിച്ചേടത്തോളം, അദ്ദേഹത്തെ എതിർത്ത നിഷേധികളായ നാട്ടുകാരെ വിട്ടേച്ചു അവരിൽ നിന്നും അദ്ദേഹം ഹിജ്റഃ പോരുകയാണുണ്ടായത്. ആ നാട്ടുകാർ ഒരു പൊതുശിക്ഷക്ക് വിധേയരാകുകയുണ്ടായില്ല. അതുകൊണ്ടായിരിക്കാം-സയ്യിദ് ഖുത്വുബ് (റ) ചൂണ്ടിക്കാട്ടിയതുപോലെ-ഇബ്റാഹീം നബി(അ)യുടെ സംഭവങ്ങളുമായി ബന്ധപ്പെടുത്താതെ ഈ സംഭവം ഇവിടെ വിവരിച്ചത്. الله اعلم

മുൻസമുദായങ്ങൾക്കിടയിൽ പതിവില്ലാത്തതും മാനുഷിക പ്രകൃതിക്ക് നിരക്കാത്തതുമായ ഒരു ദുർവൃത്തി ലൂത്വ് (അ)ന്റെ ജനങ്ങൾക്കിടയിൽ സർവ്വത്ര പടർന്നു പിടിച്ചിരുന്നു. കാമ പൂർത്തിക്കുവേണ്ടി അവർ സ്ത്രീകൾക്ക് പകരം പുരുഷന്മാരെയാണ്

***(*) ഈ പ്രദേശങ്ങളെയും ചാവുകടലിനെയും സംബന്ധിച്ച് സു: ശുഅറാഇന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പ് നോക്കുക.***

സമീപിച്ചിരുന്നത്. നിന്ദ്യവും നികൃഷ്ടവുമായ ഈ നീച സമ്പ്രദായത്തെക്കുറിച്ചാണ് ലൂത്വ് (അ) അവരെ ആക്ഷേപിച്ചത്. കൂടാതെ, വേറെയും പല തോന്നിയവാസങ്ങളിലും അക്രമങ്ങളിലും ആ ജനത മുഴുകിയിട്ടുണ്ടായിരുന്നു. അതെല്ലാം സൂചിപ്പിച്ചുകൊണ്ടാണ് അദ്ദേഹം: 'അത്രയുമല്ല, നിങ്ങൾ അതിരു കവിഞ്ഞ ഒരു ജനതയാണ്' എന്ന് പറഞ്ഞത്. ആ ജനത എത്രമാത്രം ദുഷിച്ചുപോയിരുന്നുവെന്ന് അവർ അദ്ദേഹത്തിന് നൽകിയ മറുപടിയിൽ നിന്ന് തന്നെ ഏതാണ്ട് മനസ്സിലാക്കാവുന്നതാണ്. അല്ലാഹു പറയുന്നു:-

وَمَا كَانَ جَوَابَ قَوْمِهِۦٓ إِلَّآ أَن قَالُوٓا۟ أَخْرِجُوهُم مِّن قَرْيَتِكُمْ ۖ إِنَّهُمْ أُنَاسٌ يَتَطَهَّرُونَ ﴿٨٢﴾

**﴾82﴿ അദ്ദേഹത്തിന്റെ ജനതയുടെ മറുപടി, അവർ (ഇങ്ങിനെ) പറഞ്ഞതല്ലാതെ (മറ്റൊന്നും) ആയിരുന്നില്ല; ഇവരെ നിങ്ങളുടെ രാജ്യത്ത് നിന്നും പുറത്താക്കുവിൻ; (കാരണം) നിശ്ചയമായും അവർ, ശുദ്ധത പാലിച്ചു വരുന്ന ഒരു (തരം) മനുഷ്യരാകുന്നു'.**

---

﴾82﴿ وَمَا كَانَ ആയിരുന്നില്ല جَوَابَ മറുപടി, ഉത്തരം قَوْمِهِ അദ്ദേഹത്തിന്റെ ജനങ്ങളുടെ إِلاَّأَنْقَالُوا അവർ പറഞ്ഞതല്ലാതെ أَخْرِجُوهُمْ അവരെ (ഇവരെ) നിങ്ങൾ പുറത്താക്കുവിൻ مِنْ قَرْيَتِكُمْ നിങ്ങളുടെ രാജ്യത്തുനിന്ന് إِنَّهُمْ നിശ്ചയമായും അവർ (ഇവർ) أُنَاسٌ ചില മനുഷ്യരാകുന്നു يَتَطَهَّرُونَ ശുദ്ധത പാലിക്കുന്ന (ശുദ്ധമായ)

---

ലൂത്വ് നബി (അ)യുടെ ഉപദേശത്തിന് അവരിൽ ഉണ്ടായ പ്രതികരണം ഇതായിരുന്നു. നേർക്കുനേരെയുള്ള മറുപടിയൊന്നും അവർക്ക് പറയുവാനില്ല. ഇവരൊക്കെ വലിയ ശുദ്ധന്മാരായ ആളുകളാണ്, നാം നമ്മുടെ നീചത്വം കൈവിടുവാനും പോകുന്നില്ല. ആ സ്ഥിതിക്ക് ഇരുകൂട്ടരും ഈ നാട്ടിൽ ഒത്തു പോകുവാൻ മാർഗമില്ല. അതുകൊണ്ട് ഇവരെ -ലൂത്വ് (അ)നെയും അദ്ദേഹത്തിന്റെ ആൾക്കാരെയും -ഈ നാട്ടിൽ നിന്ന് പുറത്താക്കുക. എന്നാൽ നമുക്കിവിടെ സ്വൈരമായി കഴിഞ്ഞുകൂടാമല്ലോ. എന്നിങ്ങിനെ അവർ തമ്മതമ്മിൽ പറയുകയാണ് ചെയ്തത്. പരിഹാസവും, ധിക്കാരവും അല്ലാതെ അവരിൽ നിന്ന് പ്രകടമായില്ല.

فَأَنجَيْنَٰهُ وَأَهْلَهُۥٓ إِلَّا ٱمْرَأَتَهُۥ كَانَتْ مِنَ ٱلْغَٰبِرِينَ ﴿٨٣﴾

**﴾83﴿ അപ്പോൾ, അദ്ദേഹത്തെയും, അദ്ദേഹത്തിന്റെ സ്ത്രീ [ഭാര്യ] ഒഴികെയുള്ള അദ്ദേഹത്തിന്റെ ആൾക്കാരെയും നാം രക്ഷപ്പെടുത്തി; അവൾ (രക്ഷപ്പെടാതെ) കഴിഞ്ഞുപോയവരിൽ പെട്ടവളായിത്തീർന്നു.**

وَأَمْطَرْنَا عَلَيْهِم مَّطَرًا ۖ

**﴾84﴿ അവരുടെമേൽ നാം ഒരു (തരം) മഴ വർഷിപ്പിക്കുകയും ചെയ്തു.**

فَٱنظُرْ كَيْفَ كَانَ عَـٰقِبَةُ ٱلْمُجْرِمِينَ ﴿٨٤﴾

**അപ്പോൾ നോക്കൂ, (ആ) കുറ്റവാളികളുടെ പര്യവസാനം എങ്ങിനെയായിരുന്നുവെന്ന്.**

﴾83﴿ فَأَنجَيْنَاهُ എന്നിട്ട് (അങ്ങിനെ, അപ്പോൾ) അദ്ദേഹത്തെ നാം രക്ഷപ്പെടുത്തി وَأَهْلَهُ അദ്ദേഹത്തിന്റെ ആൾക്കാരെയും, കുടുംബത്തെയും, വീട്ടുകാരെയും إِلَّا امْرَأَتَهُ അദ്ദേഹത്തിന്റെ സ്ത്രീ (ഭാര്യ)യെ ഒഴികെ كَانَتْ അവളായിത്തീർന്നു مِنَ الْغَابِرِينَ ശേഷിച്ചവരിൽ-കഴിഞ്ഞുപോയവരിൽ-പെട്ട(വൾ) ﴾84﴿ وَأَمْطَرْنَا നാം വർഷിപ്പിക്കുകയും ചെയ്തു عَلَيْهِمْ അവരുടെ മേൽ مَطَرًا ഒരു മഴ فَانظُرْ അപ്പോൾ നോക്കൂ كَيْفَ كَانَ എങ്ങിനെ ആയിരുന്നു (ഉണ്ടായി) എന്ന് عَاقِبَةُ കലാശം, പര്യവസാനം الْمُجْرِمِينَ കുറ്റവാളികളുടെ

ആ ജനത അവരുടെ തോന്നിയവാസവും ധിക്കാരവും കൈവിടുവാൻ ഭാവമില്ലെന്നു സ്പഷ്ടമായി, ആ അവസരത്തിൽ, ലൂത്വ് നബി (അ)യോടും, അദ്ദേഹത്തിന്റെ ആൾക്കാരോടും ഒരു രാത്രി ആ നാടു വിട്ടുപോയിക്കൊള്ളുവാൻ അല്ലാഹു കൽപിച്ചു. ആരും വഴിയിൽവെച്ചു തിരിഞ്ഞുനോക്കരുതെന്നും, അദ്ദേഹത്തിന്റെ ഭാര്യ ഇതിൽ നിന്നും ഒഴിവാണെന്നും, അവൾക്ക് ശിക്ഷ ബാധിക്കുന്നതാണെന്നും, പ്രഭാതവേളയിൽ ആ ജനത ശിക്ഷക്കു വിധേയമാകുമെന്നും അറിയിച്ചു (11:81). അങ്ങിനെ, ലൂത്വ് നബി (അ)യും കൂട്ടരും രക്ഷപ്പെട്ടു. അദ്ദേഹത്തിന്റെ ഭാര്യയായിരുന്ന ഒരു കിഴവി മാത്രം അവരൊന്നിച്ചുപോയി രക്ഷപ്പെട്ടില്ല. അവൾ ആ ജനതയുടെ പക്ഷക്കാരിയായിരുന്നു. അവൾ അവരുടെ കൂട്ടത്തിൽ അവശേഷിച്ചു ശിക്ഷയിൽ അകപ്പെടുകയാണുണ്ടായത്. ഈ ജനതക്ക് ബാധിച്ച ശിക്ഷയെപറ്റി 'ഒരു തരം മഴ' എന്നു മാത്രമേ ഇവിടെ അല്ലാഹു പറഞ്ഞിട്ടുള്ളൂ. എങ്കിലും, അത് ഒരു തരം കല്ലുമഴയായിരുന്നുവെന്നും, അതിനെത്തുടർന്ന് ആ രാജ്യം മുഴുവനും അടിമേലായി മറിക്കപ്പെട്ടുവെന്നും വേറെ സ്ഥലങ്ങളിൽ (11:82ലും മറ്റും) പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. സംഭവത്തിന്റെ ചുരുക്കം മാത്രമാണ് ഇവിടെ ചൂണ്ടിക്കാട്ടിയിരിക്കുന്നത്. നംല്, ശുഅറാഉ്, ദാരിയാത്ത്, ഹൂദ്, ഹിജ്ർ എന്നീ സൂറത്തുകളിൽ കൂടുതൽ വിവരം കാണാവുന്നതാണ്.

## വിഭാഗം - 11

وَإِلَىٰ مَدْيَنَ أَخَاهُمْ شُعَيْبًا ۗ قَالَ يَـٰقَوْمِ ٱعْبُدُوا۟ ٱللَّهَ مَا لَكُم مِّنْ إِلَـٰهٍ غَيْرُهُۥ ۖ

**﴾85﴿ മദ്‌യനിലേക്ക് അവരുടെ [മദ്‌യൻകാരുടെ] സഹോദരൻ ശുഅയ്ബിനെയും (നാം അയച്ചു). അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ; അവനല്ലാതെ ഒരു ആരാധ്യനും നിങ്ങൾക്കില്ല.**

قَدْ جَآءَتْكُم بَيِّنَةٌ مِّن رَّبِّكُمْ ۖ فَأَوْفُوا۟ ٱلْكَيْلَ وَٱلْمِيزَانَ وَلَا تَبْخَسُوا۟ ٱلنَّاسَ أَشْيَآءَهُمْ وَلَا تُفْسِدُوا۟ فِى ٱلْأَرْضِ بَعْدَ إِصْلَـٰحِهَا ۚ

നിങ്ങളുടെ റബ്ബിങ്കൽ നിന്ന് നിങ്ങൾക്ക് വ്യക്തമായ തെളിവ് വന്നിട്ടുണ്ട്. അതിനാൽ, നിങ്ങൾ അളത്തവും, തൂക്കവും (ജനങ്ങൾക്ക്) പൂർത്തിയാക്കികൊടുക്കുവിൻ, മനുഷ്യർക്ക് അവരുടെ സാധനങ്ങൾ നിങ്ങൾ നഷ്ടപ്പെടുത്തുകയും ചെയ്യരുത്. ഭൂമിയെ നന്നാക്കിത്തീർത്തതിനു ശേഷം, നിങ്ങളതിൽ കുഴപ്പമുണ്ടാക്കുകയും ചെയ്യരുത്.

ذَٰلِكُمْ خَيْرٌ لَّكُمْ إِن كُنتُم مُّؤْمِنِينَ ﴿٨٥﴾

അത് നിങ്ങൾക്ക് ഉത്തമമത്രെ-നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ!

وَلَا تَقْعُدُوا۟ بِكُلِّ صِرَٰطٍ تُوعِدُونَ وَتَصُدُّونَ عَن سَبِيلِ ٱللَّهِ مَنْ ءَامَنَ بِهِۦ وَتَبْغُونَهَا عِوَجًا ۚ

﴾86﴿ '(ജനങ്ങളെ) ഭീഷണിപ്പെടുത്തിക്കൊണ്ട് നിങ്ങൾ എല്ലാ പാതകളിലും ഇരിക്കുകയും ചെയ്യരുത്; അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് അവനിൽ വിശ്വസിച്ചവരെ തിരിച്ചുവിട്ടുകൊണ്ടും, അതിന് വളവ് (ഉണ്ടായിരിക്കുവാൻ) ആഗ്രഹിച്ചുകൊണ്ടും (ഇരിക്കരുത്).

وَٱذْكُرُوٓا۟ إِذْ كُنتُمْ قَلِيلًا فَكَثَّرَكُمْ ۖ وَٱنظُرُوا۟ كَيْفَ كَانَ عَـٰقِبَةُ ٱلْمُفْسِدِينَ ﴿٨٦﴾

നിങ്ങൾ അൽപം ആളുകളായിരുന്നിട്ട് നിങ്ങളെ അവൻ വർദ്ധിപ്പിച്ചുതന്നത് നിങ്ങൾ ഓർക്കുവിൻ. കുഴപ്പമുണ്ടാക്കുന്നവരുടെ പര്യവസാനം എങ്ങിനെയായിരുന്നുവെന്ന് നോക്കുകയും ചെയ്യുവിൻ.

وَإِن كَانَ طَآئِفَةٌ مِّنكُمْ ءَامَنُوا۟ بِٱلَّذِىٓ أُرْسِلْتُ بِهِۦ وَطَآئِفَةٌ لَّمْ يُؤْمِنُوا۟ فَٱصْبِرُوا۟ حَتَّىٰ يَحْكُمَ ٱللَّهُ بَيْنَنَا ۚ

﴾87﴿ 'ഞാൻ യാതൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ അതിൽ, നിങ്ങളിൽ നിന്ന് ഒരു വിഭാഗം വിശ്വസിച്ചിരിക്കുകയും, ഒരു വിഭാഗം വിശ്വസിച്ചിട്ടില്ലാതിരിക്കുകയുമാണെങ്കിൽ, എന്നാൽ - നമുക്കിടയിൽ അല്ലാഹു വിധി കൽപിക്കുന്നതുവരെ ക്ഷമിക്കുവിൻ.

وَهُوَ خَيْرُ ٱلْحَـٰكِمِينَ ﴿٨٧﴾

അവൻ വിധികർത്താക്കളിൽ ഏറ്റവും ഉത്തമനായുള്ളവനത്രെ'.

﴿85﴾ وَإِلَىٰ مَدْيَنَ മദ്‌യനിലേക്കും أَخَاهُمْ അവരുടെ സഹോദരനെ شُعَيْبًا ശുഅയ്ബിനെ قَالَ يَاقَوْمِ അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ اعْبُدُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ مَا لَكُمْ നിങ്ങൾക്കില്ല مِنْ إِلَٰهٍ ഒരു ഇലാഹും, ആരാധ്യനുംതന്നെ غَيْرُهُ അവനല്ലാതെ قَدْ جَاءَتْكُمْ നിങ്ങൾക്ക് വന്നിട്ടുണ്ട്, തീർച്ചയായും വന്നിരിക്കുന്നു بَيِّنَةٌ (വ്യക്തമായ)തെളിവ് مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് فَأَوْفُوا അതിനാൽ നിങ്ങൾ നിറവേറ്റിക്കൊടുക്കുവിൻ الْكَيْلَ അളവ്, അളത്തം وَالْمِيزَانَ തൂക്കവും, തുലാസും وَلَا تَبْخَسُوا നിങ്ങൾ നഷ്ടപ്പെടുത്തുക(കുറക്കുക)യും ചെയ്യരുത് النَّاسَ മനുഷ്യർക്ക് أَشْيَاءَهُمْ അവരുടെ വസ്തു(സാധനം)ക്കളെ وَلَا تُفْسِدُوا നിങ്ങൾ നാശം (കുഴപ്പം) ഉണ്ടാക്കരുത് فِي الْأَرْضِ ഭൂമിയിൽ بَعْدَ إِصْلَاحِهَا അതിനെ നന്നാക്കിയതിനുശേഷം ذَٰلِكُمْ അത് (മുകളിൽ പറഞ്ഞത്) خَيْرٌ لَكُمْ നിങ്ങൾക്ക് ഉത്തമമാകുന്നു إِنْ كُنْتُمْ നിങ്ങളാണെങ്കിൽ مُؤْمِنِينَ വിശ്വസിക്കുന്നവർ (സത്യവിശ്വാസികൾ) ﴿86﴾ وَلَا تَقْعُدُوا നിങ്ങൾ ഇരിക്കുകയും ചെയ്യരുത് بِكُلِّ صِرَاطٍ എല്ലാ പാത(വഴി)യിലും تُوعِدُونَ നിങ്ങൾ ഭീഷണിപ്പെടുത്തിക്കൊണ്ട് وَتَصُدُّونَ നിങ്ങൾ തിരിച്ചു വിട്ടു(തട്ടി വിട്ടു)കൊണ്ടും عَنْ سَبِيلِ മാർഗത്തിൽ നിന്ന് اللَّهِ അല്ലാഹുവിന്റെ مَنْ آمَنَ بِهِ അവനിൽ വിശ്വസിച്ചവരെ وَتَبْغُونَهَا നിങ്ങൾ അതിനെതേടി (അതിന് ആഗ്രഹിച്ച്)കൊണ്ടും عِوَجًا വളഞ്ഞതായി(രിക്കുവാൻ), വളവ്(ഉണ്ടാകുവാൻ) وَاذْكُرُوا നിങ്ങൾ ഓർക്കുകയും ചെയ്യുവിൻ إِذْ كُنْتُمْ നിങ്ങൾ ആയിരുന്നതിനെ قَلِيلًا അൽപം (ആളുകൾ) فَكَثَّرَكُمْ എന്നിട്ട് അവൻ നിങ്ങളെ പെരുപ്പിച്ചു, വർദ്ധിപ്പിച്ചു وَانْظُرُوا നിങ്ങൾ നോക്കുകയും ചെയ്യുവിൻ كَيْفَ كَانَ എങ്ങിനെ ആയിരുന്നുവെന്ന് عَاقِبَةُ പര്യവസാനം, കലാശം الْمُفْسِدِينَ കുഴപ്പക്കാരുടെ, നാശക്കാരുടെ ﴿87﴾ وَإِنْ كَانَ ആകുന്നുവെങ്കിൽ طَائِفَةٌ مِنْكُمْ നിങ്ങളിൽ നിന്ന് ഒരു വിഭാഗം آمَنُوا അവർ വിശ്വസിച്ചു بِالَّذِي യാതൊന്നിൽ أُرْسِلْتُ بِهِ ഞാൻ അതുമായി അയക്കപ്പെട്ടു وَطَائِفَةٌ ഒരു വിഭാഗം لَمْ يُؤْمِنُوا വിശ്വസിക്കുന്നുമില്ല (വിശ്വസിച്ചുമില്ല) فَاصْبِرُوا എന്നാൽ നിങ്ങൾ ക്ഷമിക്കുക حَتَّىٰ يَحْكُمَ വിധിക്കുന്നതുവരെ اللَّهُ അല്ലാഹു بَيْنَنَا നമുക്കിടയിൽ وَهُوَ അവനാകട്ടെ خَيْرُ الْحَاكِمِينَ വിധികർത്താക്കളിൽ ഉത്തമനാകുന്നു

---

അൽഅകബ ഉൾക്കടലി*(*)*നും, ലൂത്വ് കടൽ എന്ന ചാവുകടലിനും ഇടയിൽ കിഴക്കുഭാഗത്തു മആനി (معان)നും, പടിഞ്ഞാറു ഭാഗത്ത് സീനാ മരുഭൂമിക്കും ഇടയിൽ സ്ഥിതി ചെയ്യുന്ന പ്രദേശമായിരുന്നു മദ്‌യൻ*(**)* ഇബ്റാഹീം നബി (അ)യുടെ ഒരു ഭാര്യയായിരുന്ന കൊതൂറ (قطورة)യിൽ ജനിച്ച മദ്‌യൻ (മിദ്യാൻ) എന്ന പുത്രന്റെ

---

*(*) മുൻകാലത്ത് (ഏലാത്ത്) എന്നായിരുന്നു ഇതിന് പേര് പറയപ്പെട്ടിരുന്നത്.*

*(**) പടം 1 നോക്കുക. ബൈബ്ളിൽ പറയുന്ന മിദ്യാനും മദ്‌യനും ഒന്നുതന്നെ.*

സന്തതികളായിരുന്നു മദ്യൻ നിവാസികളെന്നും, ഗോത്രപിതാവിന്റെ നാമത്തിൽ ആ സ്ഥലം അറിയപ്പെട്ടുവന്നുവെന്നും പറയപ്പെടുന്നു. الله اعلم മദ്യൻകാരിലേക്ക് അവരിൽ ഒരാളായ ശുഅയ്ബ് നബി(അ) റസൂലായി നിയോഗിക്കപ്പെട്ടു. സൂ: ക്വസ്വസ്വിൽ പ്രസ്താവിച്ച പ്രകാരം, മൂസാ (അ) ഈജിപ്തിൽ നിന്ന് മദ്യനിൽ അഭയാർത്ഥിയായി ചെന്നപ്പോൾ അദ്ദേഹത്തിന് അഭയം നൽകിയതും, മകളെ വിവാഹം കഴിച്ചുകൊടുത്തതുമായ വൃദ്ധൻ ശുഅയ്ബ് നബി (അ) ആയിരുന്നുവെന്നാണ് പല ക്വുർആൻ വ്യാഖ്യാതാക്കളും അഭിപ്രായപ്പെടുന്നത്. ബൈബ്ളിൽ ഈ വൃദ്ധന്റെ പേർ യിത്രോ ( يترون ) എന്നാണ് കാണുന്നത്. ഇദ്ദേഹത്തിന് രെയുവേൽ ( رعوئيل ) എന്ന് ഒരു മറു പേരും ഉണ്ടായിരുന്നത്രെ. വാസ്തവം അല്ലാഹുവിന്നറിയാം.

എല്ലാ റസൂലുകളുടെയും പ്രബോധന വിഷയങ്ങളിൽ പ്രഥമ പ്രധാനമായത് തൗഹീദ് തന്നെ. അതോടുകൂടി, ഓരോ റസൂലിനും അവരവരുടെ സമുദായത്തിൽ പടർന്നു പിടിച്ചിട്ടുള്ള തെറ്റായ വിശ്വാസാചാരങ്ങളെയും, ദുർന്നടപ്പുകളെയും കുറിച്ച് പ്രത്യേകം ഉപദേശിക്കുകയും, ആക്ഷേപിക്കുകയും ചെയ്യേണ്ടതുമുണ്ടായിരിക്കും. ലൂത്വ് നബി (അ)യുടെ ജനതയിൽ പ്രചാരത്തിലുണ്ടായിരുന്ന ആ മൃഗീയമായ ദുർവൃത്തിയെപറ്റി അദ്ദേഹം അവരെ ഉപദേശിച്ചത് നാം കണ്ടു. അതുപോലെ, ശുഅയ്ബ് നബി (അ) അദ്ദേഹത്തിന്റെ ജനതയെ തൗഹീദിലേക്ക് ക്ഷണിച്ചതിനെത്തുടർന്ന് അവരിൽ നിലവിലുണ്ടായിരുന്ന ചില അഴിമതികളെപറ്റി അവരെ ഗുണദോഷിക്കുന്നു. അല്ലാഹുവിനെ മാത്രം ആരാധിക്കണം, അവനല്ലാതെ വേറെ ആരാധ്യനില്ല എന്നു പറഞ്ഞശേഷം 'നിങ്ങൾക്ക് നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് വ്യക്തമായ തെളിവുവന്നിട്ടുണ്ട് (قَدْ جَاءَتْكُم بَيِّنَةٌ مِّن رَّبِّكُمْ) എന്നു പറഞ്ഞുകൊണ്ടാണ് അദ്ദേഹം മറ്റു വിഷയങ്ങളിലേക്ക് പ്രവേശിക്കുന്നത്. സ്വാലിഹ് നബി (അ) അദ്ദേഹത്തിന്റെ ജനതക്ക് നൽകിയ ഉപദേശത്തിലും ഈ കാര്യം ഉണർത്തിയിട്ടുണ്ട്. പക്ഷേ, അവിടെ അതിനെത്തുടർന്ന് 'ഇതാ നിങ്ങൾക്ക് ദൃഷ്ടാന്തമായി അല്ലാഹുവിന്റെ ഒട്ടകം' ( هَـٰذِهِۦ نَاقَةُ ٱللَّهِ لَكُمْ ءَايَةً ) എന്നുകൂടി പറഞ്ഞിരിക്കുന്നു. ഇവിടെ ശുഅയ്ബ് നബി (അ)യുടെ സത്യതക്ക് ദൃഷ്ടാന്തമായി ഒരു പ്രത്യേക ദൃഷ്ടാന്തമൊന്നും പറയപ്പെട്ടിട്ടില്ല. അതുകൊണ്ട് തൗഹീദിന്റെ അനിവാര്യതക്കും പ്രവാചകന്റെ സത്യതക്കും സാക്ഷ്യം വഹിക്കുന്ന-ബുദ്ധിപരമോ, പ്രകൃതിപരമോ ആയ-തെളിവുകളെ പൊതുവിൽ ഉദ്ദേശിച്ചുകൊണ്ടായിരിക്കാം ഇവിടെ 'നിങ്ങൾക്ക് തെളിവ് വന്നിരിക്കുന്നു' വെന്ന് പറഞ്ഞത്.

പക്ഷേ, നബിﷺ ഒരു ഹദീഥിൽ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു: 'ജനങ്ങൾക്ക് വിശ്വസിക്കത്തക്ക ദൃഷ്ടാന്തങ്ങൾ വല്ലതും നൽകപ്പെട്ടിട്ടില്ലാത്ത ഒരു പ്രവാചകനുമില്ല. എനിക്ക് നൽകപ്പെട്ടിരിക്കുന്നത് അല്ലാഹു എനിക്ക് നൽകിയ വഹ്‌യ് (ക്വുർആൻ) തന്നെയാകുന്നു. അതുകൊണ്ട് ക്വിയാമത്തുനാളിൽ അവരെക്കാളെല്ലാം അധികം അനുയായികൾ ഉള്ളവൻ ഞാനായിരിക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു' (ബു; മു). ഓരോ നബിമാർക്കും സ്വന്തം ചുറ്റുപാടിനും പരിതഃസ്ഥിതിക്കും അനുസരിച്ച് ചില പ്രത്യേക ദൃഷ്ടാന്തങ്ങൾ നൽകപ്പെട്ടിരിക്കുമെന്നാണ് ഈ ഹദീഥിൽ നിന്ന് മനസ്സിലാവുന്നത്. അതനുസരിച്ച് ശുഅയ്ബ് നബി (അ)ക്കും വല്ല പ്രത്യേക ദൃഷ്ടാന്തവും നൽകപ്പെട്ടിരിക്കുന്നുവെന്നും, അതിനെ ഉദ്ദേശിച്ചാണ് അത് പറഞ്ഞതെന്നും വരാം. വാസ്തവം അല്ലാഹുവിന്നറിയാം.

അനന്തരം, മദ്‌യൻ നിവാസികളിൽ പ്രചാരത്തിലുണ്ടായിരുന്ന അക്രമ പ്രവർത്തനങ്ങളിൽ നിന്ന് വിരമിക്കുവാൻ അദ്ദേഹം അവരെ ഉപദേശിക്കുന്നു.

1-ാമത്തെ ഉപദേശം, ജനങ്ങൾക്ക് അളവും തൂക്കവും പൂർത്തിയാക്കിക്കൊടുക്കണമെന്നും, ജനങ്ങൾക്ക് അവരുടെ സാധനങ്ങൾ നഷ്ടപ്പെടുത്തരുതെന്നുമാകുന്നു. അളവിലും തൂക്കത്തിലും കൃത്രിമം നടത്തൽ അവരിൽ സർവ്വസാധാരണമായിരുന്നതുകൊണ്ടാണ് അദ്ദേഹം ഈ ഉപദേശം നൽകുന്നതെന്ന് വ്യക്തമാണ്. ശുഅയ്ബ് നബി (അ)യുടെ ഈ ഉപദേശത്തെ ധിക്കരിച്ചുകൊണ്ട് ആ സമുദായം അദ്ദേഹത്തോട് നടത്തിയ തർക്കങ്ങളും, വാക്കേറ്റങ്ങളും സൂറത്ത് ഹൂദിൽ അല്ലാഹു ഉദ്ധരിച്ചു കാണാം. അവ പരിശോധിച്ചാൽ, ആ വിഷയത്തിൽ ആ ജനത എത്രമാത്രം അതിരു കവിഞ്ഞുപോയിരുന്നുവെന്ന് മനസ്സിലാക്കാവുന്നതാണ്. 'ഞങ്ങളുടെ ധനത്തിൽ ഞങ്ങളുടെ ഇഷ്ടം പോലെ പ്രവർത്തിക്കുന്നത് തടയുവാൻ നിന്റെ നിസ്കാരമാണോ നിന്നോട് കൽപിക്കുന്നത്?!' എന്നുവരെ അവർ പറയുകയുണ്ടായി. (ഹൂദ് 87 നോക്കുക). മുസ്‌ലിമെന്നോ അമുസ്‌ലിമെന്നോ വ്യത്യാസം കൂടാതെ ഇന്നു നമ്മുടെ നാടുകളിലെ അവസ്ഥയും ഏറെക്കുറെ ഇതുതന്നെ. ക്വുർആനിലും ഹദീഥിലും അതികർശനമായി വിരോധിക്കപെട്ടിട്ടുള്ള സ്ഥിതിക്ക് മറ്റാരെക്കാളും ഈ പാതകത്തിൽ നിന്ന് ഒഴിഞ്ഞു നിൽക്കുവാൻ ബാധ്യസ്ഥരാണ് മുസ്‌ലിംകൾ. എന്നിട്ടും അനുഭവംവെച്ചു നോക്കുമ്പോൾ, മുസ്‌ലിം സമുദായത്തിൽപെട്ടവരും മറ്റുള്ളവരെപോലെ അതിൽ മുൻപന്തിയിലുണ്ടെന്നു പറയേണ്ടിവന്നത് വ്യസനകരം തന്നെ.

2-ാമത്തെ ഉപദേശം, ഭൂമിയെ നന്നാക്കിത്തീർത്തശേഷം അതിൽ കുഴപ്പവും നാശവും ഉണ്ടാക്കരുത് എന്നത്രെ. പ്രകൃതി വ്യവസ്ഥകൾ, നീതിന്യായ വ്യവസ്ഥകൾ, പ്രമാണങ്ങൾ മുഖേനയുള്ള വിധിവിലക്കുകൾ ആദിയായവ വഴി അല്ലാഹു ഭൂമിയിൽ നടപ്പാക്കിയിട്ടുള്ള സാന്മാർഗിക പരിധികളെ ലംഘിക്കുമാറുള്ള എല്ലാതരം നടപടികളും ഭൂമിയിൽ കുഴപ്പമുണ്ടാക്കൽ തന്നെ. മദ്‌യൻകാരെ സംബന്ധിച്ചു പറയുകയാണെങ്കിൽ, വഴിപോക്കരെ അക്രമിക്കുക, പിടിച്ചുപറിക്കുക, ചുങ്കം വാങ്ങൽ തുടങ്ങിയ പല അക്രമങ്ങളും അവരിലുണ്ടായിരുന്നു. പരിഷ്കൃത യുഗമെന്നു ഘോഷിക്കുന്ന ഇക്കാലത്തെ സ്ഥിതിയും അതിൽ നിന്നു ഒട്ടും വ്യത്യസ്തമല്ല. അത്തരം കുഴപ്പങ്ങളും അക്രമങ്ങളും എണ്ണത്തിലും വണ്ണത്തിലും അധികരിച്ചുകൊണ്ടേയിരിക്കുകയാണ്. ശരിയായ അർത്ഥത്തിലുള്ള സ്വൈര ജീവിതംപോലും മനുഷ്യന് അസാദ്ധ്യമായിക്കൊണ്ടിരിക്കുകയാണ്. അപ്പോൾ, ഈ ഉപദേശത്തെത്തുടർന്നുകൊണ്ട് 'നിങ്ങൾ വിശ്വാസികളാണെങ്കിൽ അതാണ് നിങ്ങൾക്ക് ഉത്തമം (ذَٰلِكُمْ خَيْرٌ لَّكُمْ إِن كُنتُم مُّؤْمِنِينَ) എന്ന് ശുഅയ്ബ് (അ) പറഞ്ഞത് എത്രമാത്രം അർത്ഥഗർഭമാണെന്ന് ആലോചിച്ചു നോക്കുക!

3-ാമതായി, വഴികളിലിരുന്നു ആളുകളെ ഭീഷണിപ്പെടുത്തരുതെന്നും, അല്ലാഹുവിൽ വിശ്വസിച്ച സത്യവിശ്വാസികളെ വഴിതെറ്റിക്കുവാൻ ശ്രമിക്കരുതെന്നും, അല്ലാഹുവിന്റെ നേരായ മാർഗം വളവും വക്രതയുമുള്ളതായിരിക്കുവാൻ ആഗ്രഹിക്കരുതെന്നും അദ്ദേഹം ഉപദേശിക്കുന്നു. വഴിപോക്കരെ ഭീഷണിപ്പെടുത്തി അവരുടെ വസ്തുക്കൾ കൈക്കലാക്കുക, ചരക്കുകളുമായി പോകുന്നവരിൽ നിന്ന് ചുങ്കം വസൂലാക്കുക, ശുഅയ്ബ് നബി (അ)യുമായി ബന്ധപ്പെടുന്നവരെ മുടക്കം ചെയ്യുക, അദ്ദേഹത്തിന്റെ പേരിൽ കള്ളം പറയുക, അദ്ദേഹത്തിന്റെ അധ്യാപനങ്ങളിൽ ആശയക്കുഴപ്പ

ങ്ങളുണ്ടാക്കുക എന്നിങ്ങനെ പലതും അവർ ചെയ്തിരുന്നതായി ചില രിവായത്തുക ളിൽ നിന്ന് മനസ്സിലാകുന്നു. ഏറെക്കുറെ അവയെല്ലാം നബിﷺയുടെ കാലത്തുള്ള മുശ്‌രിക്കുകളുടെയും പതിവായിരുന്നു. അന്നത്തെ മുശ്‌രിക്കുകളുടെ കാലം ഇരിക്ക ട്ടെ, ഇന്നത്തെ ജനങ്ങളുടെ അവസ്ഥതന്നെ ആലോചിച്ചു നോക്കുക! ഇതുപോലെ യുള്ള അക്രമങ്ങളും അഴിമതികളും എണ്ണത്തിലും വണ്ണത്തിലും അധികരിച്ചുകൊണ്ടി രിക്കുകയാണ്. കാലത്തിനൊത്തവിധം അവയുടെ സ്വഭാവത്തിൽ മാറ്റം കാണാമെന്നു മാത്രം. മറ്റൊരു വ്യത്യാസം കൂടി കാണാം. നബിമാരുടെ കാലത്ത് അവരിൽ വിശ്വ സിച്ച സത്യവിശ്വാസികൾക്ക് അതിലൊന്നും പങ്കുണ്ടായിരിക്കുകയില്ല. ഇന്നാകട്ടെ, മുഹ മ്മദ് നബി ﷺയിൽ വിശ്വസിക്കുകയും, മുസ്‌ലിംകളെന്ന് അവകാശപ്പെടുകയും ചെയ്യു ന്നവരിൽ പോലും ഇത്തരം തോന്നിയവാസങ്ങളിലും അഴിമതികളിലും പങ്കുവഹിക്കു ന്നവരുണ്ട്. അപ്പോൾ, ആയിരക്കണക്കിന് കൊല്ലങ്ങൾക്ക് മുമ്പ് ശുഅയ്ബ് (അ) മദ്‌യൻ നിവാസികളായ ഒരു ചെറിയ സമുദായത്തിന് നൽകിയ ഉപദേശങ്ങൾ ലോകാ വസാനംവരെ നിലനിൽക്കുന്ന വിശുദ്ധ ഖുർആനിൽ ഇത്ര വിസ്തരിച്ചു പറഞ്ഞുതന്ന തിന്റെ യുക്തി ഇതിൽനിന്നൊക്കെ വ്യക്തമാണ്. മുൻകഴിഞ്ഞ പ്രവാചകന്മാരുടെയും, അവരുടെ സമുദായങ്ങളുടെയും ചരിത്രം അല്ലാഹു ഖുർആനിൽ വിവരിച്ചു തരുന്ന തിന്റെ ഉദ്ദേശ്യം, ഖുർആൻ നിലവിലുള്ള കാലത്തോളം അതിന്റെ ആവശ്യകതയും നിലവിലുള്ളതുകൊണ്ടാണല്ലോ. അതെ, അവരുടെ കഥകളിൽ സൽബുദ്ധിയുള്ള ആളു കൾക്ക് ചിന്തിച്ചു മനസ്സിലാക്കുവാനുണ്ട്. (لَقَدْ كَانَ فِي قَصَصِهِمْ عِبْرَةٌ لِأُولِي الْأَلْبَابِ)

മുമ്പ് നിങ്ങൾ വളരെ കുറഞ്ഞ ആളുകളേ ഉണ്ടായിരുന്നുള്ളു, ഇപ്പോൾ നിങ്ങളെ അല്ലാഹു പെരുപ്പിച്ചു ഒരു ജനതയാക്കി അനുഗ്രഹിച്ചിരിക്കുന്നു. അതിൽ നിങ്ങൾ അവ നോട് നന്ദിയുള്ളവരായിരിക്കേണ്ടതുണ്ട്. നന്ദിക്കു പകരം മേൽ പറഞ്ഞത് പോലെ യുള്ള കുഴപ്പ പ്രവർത്തനങ്ങളിൽ മുഴുകിക്കൊണ്ടിരിക്കുവാനാണ് നിങ്ങൾ മുതിരുന്ന തെങ്കിൽ മുമ്പ് അങ്ങിനെയുള്ളവർക്കുണ്ടായ അതേ അനുഭവങ്ങൾ തന്നെയായിരിക്കും നിങ്ങൾക്കും അനുഭവപ്പെടുക. ഇത്രയൊക്കെ ഉപദേശിച്ചിട്ടും-മുമ്പ് വിശ്വസിച്ചു കഴിഞ്ഞ ചുരുക്കം ചിലരല്ലാതെ-നിങ്ങൾ സത്യം സ്വീകരിക്കുവാൻ തയ്യാറാകുന്നില്ലെങ്കിൽ അതിന്റെ ഭവിഷ്യത്ത് നിങ്ങൾ കണ്ടറിയുകതന്നെ ചെയ്യും. എന്നൊക്കെയാണ് പിന്നീട് ശുഅയ്ബ് (അ) അവരോട് പറഞ്ഞതിന്റെ സാരം. ഇതെല്ലാം അദ്ദേഹം ഒരിക്കലോ, ഒരു രംഗത്ത്‌വെച്ചോ മാത്രം ഉപദേശിച്ചതല്ലെന്നും, പലപ്പോഴും ഉപദേശിച്ചു കൊണ്ടിരു ന്നതിന്റെ രത്നച്ചുരുക്കമാണെന്നും പറയേണ്ടതില്ല. എന്നാൽ, ആ സമുദായത്തിന്റെ കടിഞ്ഞാൺ പിടിക്കുന്ന നേതാക്കൾ അതിന് നൽകിയ മറുപടി നോക്കുക! അല്ലാഹു പറയുന്നു:-

## ജുസ്ഉ് - ൯

۞ قَالَ ٱلْمَلَأُ ٱلَّذِينَ ٱسْتَكْبَرُوا۟ مِن قَوْمِهِۦ

﴾88﴿ **അദ്ദേഹത്തിന്റെ ജനങ്ങളിൽ നിന്നും അഹംഭാവം നടിച്ചവരായ പ്രധാനികൾ പറഞ്ഞു:**

لَنُخۡرِجَنَّكَ يَٰشُعَيۡبُ وَٱلَّذِينَ ءَامَنُواْ مَعَكَ مِن قَرۡيَتِنَآ أَوۡ لَتَعُودُنَّ فِي مِلَّتِنَاۚ

'നിശ്ചയമായും- ശുഅയ്ബേ-നിന്നെയും, നിന്നോടൊപ്പം വിശ്വസിച്ചിട്ടുള്ളവരെയും ഞങ്ങളുടെ രാജ്യത്തുനിന്ന് ഞങ്ങൾ പുറത്താക്കുക തന്നെ ചെയ്യും; അല്ലെങ്കിൽ, നിങ്ങൾ ഞങ്ങളുടെ മാർഗത്തിൽ മടങ്ങി വരുക തന്നെ വേണം.

قَالَ أَوَلَوۡ كُنَّا كَٰرِهِينَ ﴿٨٨﴾

അദ്ദേഹം പറഞ്ഞു: 'ഞങ്ങൾ (അത്) വെറുക്കുന്നവരായിരുന്നാലുമോ?!

---

﴾88﴿ قَالَ ٱلۡمَلَأُ പ്രധാനികൾ പറഞ്ഞു ٱلَّذِينَ ٱسۡتَكۡبَرُواْ അഹംഭാവം നടിച്ചവരായ مِن قَوۡمِهِۦ അദ്ദേഹത്തിന്റെ ജനങ്ങളിൽ നിന്ന് لَنُخۡرِجَنَّكَ നിശ്ചയമായും ഞങ്ങൾ നിന്നെ പുറത്താക്കും يَٰشُعَيۡبُ ശുഅയ്ബേ وَٱلَّذِينَ ءَامَنُواْ വിശ്വസിച്ചവരെയും مَعَكَ നിന്റെകൂടെ مِن قَرۡيَتِنَا ഞങ്ങളുടെ രാജ്യത്തു നിന്ന് أَوۡ لَتَعُودُنَّ അല്ലെങ്കിൽ നിങ്ങൾ മടങ്ങുക (തിരിച്ചുവരുക)തന്നെ ചെയ്യണം فِي مِلَّتِنَا ഞങ്ങളുടെ മാർഗത്തിൽ (മത നടപടിയിലേക്ക്) قَالَ അദ്ദേഹം പറഞ്ഞു أَوَلَوۡ كُنَّا ഞങ്ങളായിരുന്നാലുമോ كَٰرِهِينَ വെറുക്കുന്നവർ, തൃപ്തിപ്പെടാത്തവർ

---

قَدِ ٱفۡتَرَيۡنَا عَلَى ٱللَّهِ كَذِبًا إِنۡ عُدۡنَا فِي مِلَّتِكُم بَعۡدَ إِذۡ نَجَّىٰنَا ٱللَّهُ مِنۡهَاۚ

﴾89﴿ 'നിങ്ങളുടെ മാർഗത്തിൽ, നിന്ന് അല്ലാഹു ഞങ്ങളെ രക്ഷപ്പെടുത്തിയതിനു ശേഷം, ഞങ്ങൾ മടങ്ങി വരുന്ന പക്ഷം തീർച്ചയായും ഞങ്ങൾ അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമക്കുകയായിരിക്കും ചെയ്യുന്നത്.

وَمَا يَكُونُ لَنَآ أَن نَّعُودَ فِيهَآ إِلَّآ أَن يَشَآءَ ٱللَّهُ رَبُّنَاۚ وَسِعَ رَبُّنَا كُلَّ شَيۡءٍ عِلۡمًاۚ عَلَى ٱللَّهِ تَوَكَّلۡنَاۚ

'അതിൽ മടങ്ങിവരുകയെന്നത് ഞങ്ങൾക്ക് (ഒരിക്കലും) പാടില്ലാത്തതാകുന്നു; ഞങ്ങളുടെ റബ്ബായ അല്ലാഹു (അങ്ങിനെ) ഉദ്ദേശിക്കുന്നതായാലല്ലാതെ. ഞങ്ങളുടെ റബ്ബ് അറിവുകൊണ്ട് എല്ലാ വസ്തുവിനും വിശാലമായിരിക്കുന്നു. [എല്ലാം അവന്റെ അറിവിൽ ഉൾപെടുന്നു]. അല്ലാഹുവിന്റെ മേൽ ഞങ്ങൾ (എല്ലാം) ഭരമേൽപിച്ചിരിക്കുന്നു.

رَبَّنَا ٱفۡتَحۡ بَيۡنَنَا وَبَيۡنَ قَوۡمِنَا بِٱلۡحَقِّ وَأَنتَ خَيۡرُ ٱلۡفَٰتِحِينَ ﴿٨٩﴾

**'ഞങ്ങളുടെ റബ്ബേ! ഞങ്ങൾക്കും, ഞങ്ങളുടെ ജനങ്ങൾക്കുമിടയിൽ യഥാർത്ഥപ്രകാരം നീ (തീരുമാനം വരുത്തി) തുറവി നൽകേണമേ! നീ തുറവി നൽകുന്നവരിൽ ഏറ്റവും ഉത്തമനാകുന്നു'.**

---

﴾89﴿ قَدِ افْتَرَيْنَا തീർച്ചയായും ഞങ്ങൾ കെട്ടിച്ചമച്ചു عَلَى اللهِ അല്ലാഹുവിന്റെ മേൽ كَذِبًا വ്യാജം إِنْ عُدْنَا ഞങ്ങൾ മടങ്ങിയാൽ فِي مِلَّتِكُمْ നിങ്ങളുടെ മാർഗത്തിൽ, മതത്തിലേക്ക് بَعْدَ ശേഷം إِذْ نَجَّانَا اللهُ ഞങ്ങളെ അല്ലാഹു രക്ഷപ്പെടുത്തിയതിന് مِنْهَا അതിൽ നിന്ന് وَمَا يَكُونُ ആകുകയില്ല (പാടില്ല) لَنَا ഞങ്ങൾക്ക് أَنْ نَعُودَ ഞങ്ങൾ മടങ്ങിവരൽ فِيهَا അതിൽ إِلَّا أَنْ يَشَاءَ ഉദ്ദേശിക്കുന്നതായാലല്ലാതെ اللهُ رَبُّنَا ഞങ്ങളുടെ റബ്ബായ അല്ലാഹു وَسِعَ വിശാലമായിരിക്കുന്നു رَبُّنَا ഞങ്ങളുടെ (നമ്മുടെ) റബ്ബ് كُلَّ شَيْءٍ എല്ലാ വസ്തുവിനും عِلْمًا അറിവാൽ, അറിവുകൊണ്ട് عَلَى اللهِ അല്ലാഹുവിന്റെ മേൽ تَوَكَّلْنَا ഞങ്ങൾ ഭരമേൽപ്പിച്ചിരിക്കുന്നു رَبَّنَا ഞങ്ങളുടെ റബ്ബേ افْتَحْ നീ തുറന്നു (തുറവിയാക്കി) തരേണമേ بَيْنَنَا ഞങ്ങൾക്കിടയിൽ وَبَيْنَ قَوْمِنَا ഞങ്ങളുടെ ജനങ്ങൾക്കിടയിലും بِالْحَقِّ യഥാർത്ഥപ്രകാരം, ന്യായമനുസരിച്ച് وَأَنْتَ നീയാകട്ടെ خَيْرُ الْفَاتِحِينَ തുറന്നു (തുറവിയാക്കി) തരുന്നവരിൽ ഉത്തമനാകുന്നു

---

ശുഅയ്ബ് നബി (അ) അവരെ ഉപദേശിക്കുകയും സത്യത്തിലേക്ക് ക്ഷണിക്കുകയും ചെയ്തപ്പോൾ ആ നാട്ടിലെ പ്രമാണിവർഗം -അവരാണല്ലോ പൊതു ജനങ്ങളുടെ നേതൃത്വം വഹിക്കുന്നവർ- നൽകിയ മറുപടിയുടെ ആകെത്തുകയാണ് അല്ലാഹു ഉദ്ധരിക്കുന്നത്: ശുഅയ്ബേ, നിന്നെയും നിന്റെ അനുയായികളെയുമൊക്കെ ഈ നാട്ടിൽ നിന്ന് ഞങ്ങൾ പുറത്താക്കുക, അല്ലാത്തപക്ഷം നിങ്ങൾ ഞങ്ങളുടെ മത മാർഗത്തിലേക്ക് തിരിച്ചു വരുക. ഈ രണ്ടിലൊന്ന് കൂടിയേകഴിയൂ. അഥവാ നിങ്ങളുടെ മതം ഉപക്ഷിച്ചു ഞങ്ങളുടെ മതം നിങ്ങൾ സ്വീകരിക്കാത്തപക്ഷം നിങ്ങളെ ഞങ്ങൾ നാട്ടിൽ നിന്ന് പുറത്താക്കാതിരിക്കുകയില്ല എന്നർത്ഥം. സത്യവും, ന്യായവും കൈവശമില്ലാത്ത ഗർവ്വിഷ്ഠരായ പ്രമാണിവർഗത്തിന് ഇതുപോലെയുള്ള ധിക്കാര വാക്കുകളും ഭീഷണികളുമല്ലാതെ മറ്റെന്താണ് പറയുവാനുള്ളത്?! ഈ ഭീഷണിക്ക് മുമ്പിൽ പ്രവാചകനും സത്യവിശ്വാസികളും മുട്ടുകുത്തുമെന്നായിരിക്കും ആ വിഡ്ഢികളുടെ വിചാരം.

അതേസ്വരത്തിലല്ലെങ്കിലും ആ കണക്കുകൂട്ടലിനെ അടിയോടെ പിഴുതെറിയുന്ന മറുപടിയായിരുന്നു ശുഅയ്ബ് (അ) അങ്ങോട്ട് നൽകിയത്. ഞങ്ങൾ ഞങ്ങളുടെ മാർഗം കൈവെടിഞ്ഞു നിങ്ങളുടെ മാർഗം സ്വീകരിക്കുകയാണല്ലോ നിങ്ങളുടെ ആവശ്യം. അതിന് ഞങ്ങൾ തയ്യാറില്ല. നിർബന്ധംകൊണ്ടോ ഭീഷണികൊണ്ടോ അക്കാര്യം സംഭവിക്കാനും പോകുന്നില്ല. നിങ്ങളുടെ മതം സ്വീകരിക്കുക എന്നതിന്റെ അർത്ഥം, ഞങ്ങൾ ഇതുവരെ സ്വീകരിച്ചു വന്നത് അല്ലാഹുവിന്റെ പേരിൽ കെട്ടിച്ചമച്ചുണ്ടാക്കിയ ഒരു

കൃത്രിമ മാർഗമായിരുന്നുവെന്നാണല്ലോ. നിങ്ങളുടേത് പോലെ കെട്ടിച്ചമക്കപ്പെട്ട മാർഗമല്ല ഞങ്ങളുടേത്. അല്ലാഹു ഉദ്ദേശിച്ചാൽ എന്തും സംഭവിക്കുമെന്നത് ശരി. പക്ഷേ, തൽക്കാലം ഞങ്ങൾ ഞങ്ങളുടെ മതം കൈവിടുമെന്ന് നിങ്ങൾ കാത്തിരിക്കേണ്ട. പിന്നെ, ഞങ്ങളെ നാട്ടിൽ നിന്ന് നിങ്ങൾ പുറത്താക്കുമെന്നുള്ള ഭീഷണിയാണ് ബാക്കിയുള്ളത്. അതിനെപറ്റി ഞങ്ങൾക്ക് ഭയമില്ല. കാരണം, അല്ലാഹു സർവ്വജ്ഞനാണ്. ഞങ്ങളുടെ സർവ്വകാര്യങ്ങളും ഞങ്ങൾ അവനിൽ അർപ്പിച്ചിരിക്കുകയാണ്. അതിൽ വേണ്ടുന്ന നടപടി അവൻ എടുത്തുകൊള്ളും. എന്നൊക്കെയാണ് ശുഅയ്ബ് (അ) പറഞ്ഞതിലടങ്ങിയ ആശയം. അവർ ഭീഷണിക്കും അക്രമത്തിനും മുതിരുകയല്ലാതെ, സത്യാന്വേഷണത്തിനോ, വീണ്ടു വിചാരത്തിനോ തയ്യാറാകുമെന്ന പ്രതീക്ഷക്ക് വകയില്ലെന്ന് ശുഅയ്ബ് (അ) കണ്ടു. അദ്ദേഹം അല്ലാഹുവിനോട് പ്രാർത്ഥിച്ചു: ഞങ്ങളുടെ റബ്ബേ! ഞങ്ങൾ ഇരുകൂട്ടർക്കുമിടയിൽ ഒരു തീരുമാനമുണ്ടാക്കി കാര്യം കലാശിപ്പിക്കേണമേ....!

ശുഅയ്ബ് നബി (അ)യിൽ വിശ്വസിച്ചിരുന്ന ആളുകൾ സ്വാഭാവികമായും ശിർക്കിന്റെ മാർഗം സ്വീകരിച്ചു വന്നവരായിരുന്നു. പ്രവാചകന്മാരെ സംബന്ധിച്ചിടത്തോളം പ്രവാചകത്വം ലഭിക്കുന്നതിനു മുമ്പും അവർ ശിർക്കിന്റെ പ്രവർത്തനങ്ങളിൽ ഏർപ്പെടാറില്ലെന്ന് പൊതുവെ അറിയപ്പെട്ടതുമാണ്. എന്നിരിക്കെ, അദ്ദേഹത്തെയും സത്യവിശ്വാസികളെയും അഭിമുഖീകരിച്ചുകൊണ്ട് നിങ്ങൾ ഞങ്ങളുടെ മാർഗത്തിലേക്ക് മടങ്ങിവരണമെന്ന് അവിശ്വാസികളും, ഞങ്ങൾക്ക് അതിലേക്ക് മടങ്ങിവരുവാൻ നിവൃത്തിയില്ലെന്ന് ശുഅയ്ബ് നബി (അ)യും പറയുമ്പോൾ, അദ്ദേഹവും ഒരിക്കൽ അവരുടെ ശിർക്കിന്റെ മാർഗം സ്വീകരിച്ചിരുന്നുവെന്ന് വരുന്നില്ലേ? എന്നു വല്ലവർക്കും തോന്നിയേക്കാം. പ്രവാചകത്വം ലഭിക്കും മുമ്പ് പ്രവാചകന്മാർ ശിർക്കിൽ അകപ്പെടാതെ അല്ലാഹു അവരെ കാത്തുരക്ഷിക്കുമെങ്കിലും, അക്കാലത്ത് അവർ തങ്ങളിൽ നിന്നും ഭിന്നമായ ഒരു മാർഗത്തിലാണെന്ന് അവരെപറ്റി ജനങ്ങൾ കരുതി വരാറില്ല. പ്രവാചകത്വം ലഭിച്ചു തൗഹീദിന്റെ പ്രബോധനം ആരംഭിക്കുന്നതോടെയായിരിക്കും എതിർപ്പും ശത്രുതയും ആരംഭിക്കുന്നതും. അതുവരെ പ്രവാചകന്മാരെ അവർ ഒരു അന്യനായി ഗണിക്കാറില്ല. അവർക്ക് പ്രത്യേകമായ ഒരു കർമ പദ്ധതി ആരംഭിക്കുന്നത് പ്രവാചകത്വം മുതൽക്കായിരിക്കുമല്ലോ. നബി തിരുമേനിﷺയുടെ സ്ഥിതിയും അങ്ങിനെത്തന്നെയായിരുന്നു. ശിർക്കിന്റെ പ്രവർത്തനങ്ങളിലോ, ജാഹിലിയ്യാ ദുരാചാരങ്ങളിലോ ഒന്നുംതന്നെ പ്രവാചകത്വത്തിന് മുമ്പും തിരുമേനി പങ്കെടുക്കുകയുണ്ടായിട്ടില്ല. അക്കാരണത്താൽ, ആരും തിരുമേനിയെ ഒരു പുതിയ മാർഗക്കാരനായി ആക്ഷേപിച്ചിരുന്നതുമില്ല. പ്രവാചകത്വം സിദ്ധിച്ചു തൗഹീദിന്റെ പ്രബോധനം ആരംഭിച്ചതോടെയാണ് എതിർപ്പുകൾ തലപൊക്കിയതും, മതത്തിൽ ഭിന്നിപ്പുണ്ടാക്കി എന്നുള്ള ആരോപണം തുടങ്ങിയതുമെല്ലാം.

وَقَالَ ٱلْمَلَأُ ٱلَّذِينَ كَفَرُوا۟ مِن قَوْمِهِۦ لَئِنِ ٱتَّبَعْتُمْ شُعَيْبًا إِنَّكُمْ إِذًا لَّخَـٰسِرُونَ ﴿٩٠﴾

**﴿90﴾ അദ്ദേഹത്തിന്റെ ജനങ്ങളിൽ നിന്ന് അവിശ്വസിച്ചവരായ പ്രധാനികൾ പറയുകയും ചെയ്തു; 'നിശ്ചയമായും, നിങ്ങൾ ശുഅയ്ബിനെ പിൻപറ്റുന്ന പക്ഷം, അപ്പോൾ നിങ്ങൾ നഷ്ടപ്പെട്ടവർ തന്നെയായിരിക്കും'.**

《90》 وَقَالَ പറയുകയും ചെയ്തു الْمَلأُ പ്രധാനികൾ الَّذِينَ كَفَرُوا അവിശ്വസിച്ച مِنْ قَوْمِهِ അദ്ദേഹത്തിന്റെ ജനങ്ങളിൽ നിന്ന് لَئِنِ اتَّبَعْتُمْ നിങ്ങൾ പിൻപറ്റിയെങ്കിൽ شُعَيْبًا ശുഅയ്ബിനെ إِنَّكُمْ إِذًا എന്നാൽ (അപ്പോൾ) നിശ്ചയമായും നിങ്ങൾ لَخَاسِرُونَ നഷ്ടപ്പെട്ടവർ തന്നെ.

സത്യത്തിനെതിരിൽ പ്രചാരണം നടത്തുന്നവരുടെ എല്ലാ കാലത്തുമുള്ള ഒരു പ്രചരണ മാർഗമാണിതും. സത്യം സ്വീകരിച്ചവരെ ഭീഷണികൊണ്ടും, നിർബന്ധം കൊണ്ടും പിൻമടക്കുവാൻ കഴിയുന്നില്ലെങ്കിൽ, പൊതുജനങ്ങളെ അതിൽ നിന്ന് തടഞ്ഞു നിറുത്തുവാൻവേണ്ടി അത് സ്വീകരിച്ചു പോകരുത്, സ്വീകരിച്ചാൽ പിഴച്ചു പോകും, പുരോഗതിയും മോക്ഷവും നഷ്ടപ്പെടും'. എന്നിങ്ങനെ പറഞ്ഞുപരത്തുക. 'നിങ്ങൾ ഞങ്ങളുടെ മാർഗത്തിലേക്ക് മടങ്ങാത്തപക്ഷം ഞങ്ങൾ നിങ്ങളെ നാട്ടിൽ നിന്നു പുറത്താക്കു'മെന്ന ഭീഷണി മുഴക്കിയ വക്താക്കൾ ആ സമുദായത്തിലെ ഏറ്റവും കടുത്ത ധിക്കാരികളായിരുന്നുവെന്നും, ശുഅയ്ബിനെ പിൻപറ്റിയവർ നഷ്ടക്കാരായി ത്തീരുമെന്ന് പ്രചാരണം നടത്തുന്നതിൽ അവരല്ലാത്തവർക്കും പങ്കുണ്ടായിരുന്നുവെന്നുമാണ് മനസ്സിലാകുന്നത്. കാരണം, ഭീഷണി മുഴക്കിയ പ്രധാനികളെപറ്റി പറഞ്ഞപ്പോൾ, അവരെ الَّذِينَ اسْتَكْبَرُوا (അഹംഭാവം നടിച്ചവർ) എന്നും, ശുഅയ്ബിനെ പിൻപറ്റിയാൽ നഷ്ടക്കാരാകുമെന്നു പറഞ്ഞ പ്രധാനികളെപറ്റി പറഞ്ഞപ്പോൾ الَّذِينَ كَفَرُوا (അവിശ്വസിച്ചവർ) എന്നുമാണ് അല്ലാഹു വിശേഷിപ്പിച്ചിരിക്കുന്നത്.

فَأَخَذَتْهُمُ ٱلرَّجْفَةُ فَأَصْبَحُوا۟ فِى دَارِهِمْ جَٰثِمِينَ ﴿٩١﴾

**《91》 അപ്പോൾ, അവർക്ക് കഠിന കമ്പനം പിടിപെട്ടു. അങ്ങനെ, അവരുടെ വാസസ്ഥലത്ത് അവർ (കാലത്ത്) കമിഴ്ന്നു വീണവരായി!**

ٱلَّذِينَ كَذَّبُوا۟ شُعَيْبًا كَأَن لَّمْ يَغْنَوْا۟ فِيهَا ۚ

**《92》 ശുഅയ്ബിനെ വ്യാജമാക്കിയവർ-അവർ അവിടത്തിൽ നിവസിച്ചിട്ടില്ലാത്തതുപോലെ(യായി)!**

ٱلَّذِينَ كَذَّبُوا۟ شُعَيْبًا كَانُوا۟ هُمُ ٱلْخَٰسِرِينَ ﴿٩٢﴾

**(അതെ) ശുഅയ്ബിനെ വ്യാജമാക്കിയവർ-അവർ തന്നെയായിരുന്നു നഷ്ടക്കാർ!**

《91》 فَأَخَذَتْهُمُ അപ്പോൾ അവരെ പിടികൂടി, അവർക്ക് പിടിപെട്ടു الرَّجْفَةُ കഠിന കമ്പനം, കിടുകിടുക്കം, പ്രകമ്പനം فَأَصْبَحُوا അങ്ങനെ അവർ (കാലത്ത്)ആയി فِي دَارِهِمْ അവരുടെ വസതിയിൽ, ഭവനത്തിൽ جَاثِمِينَ കമിഴ്ന്ന് (മറിഞ്ഞു) വീണവർ 《92》 الَّذِينَ كَذَّبُوا വ്യാജമാക്കിയവർ شُعَيْبًا ശുഅയ്ബിനെ كَأَنْ لَمْ يَغْنَوْا അവർ താമസിച്ചിട്ടില്ലാത്തപോലെ,

ധന്യമായിരുന്നില്ലാത്തമാതിരി فِيهَا അതിൽ, അവിടത്തിൽ الَّذِينَ كَذَّبُوا شُعَيْبًا ശുഅയ്ബിനെ വ്യാജമാക്കിയവർ كَانُوا هُمُ അവർ തന്നെയായിരുന്നു الْخَاسِرِينَ നഷ്ടപ്പെട്ടവർ

---

ഞങ്ങൾക്കിടയിൽ ഒരു തീരുമാനമുണ്ടാക്കിത്തരണേ എന്ന് ശുഅയ്ബ് (അ) പ്രാർത്ഥിച്ചിരുന്നുവല്ലോ. ആ പ്രാർത്ഥന സ്വീകരിച്ചുകൊണ്ട് അല്ലാഹു ഉണ്ടാക്കിയ തീരുമാനമായി ഒരു രാത്രി പെട്ടെന്ന് അതിഭയങ്കരമായ ഒരു പ്രകമ്പനം! രാത്രി സുഖമായി കിടന്നുറങ്ങിയ അവർ പ്രഭാതം പുലർന്നപ്പോഴേക്കും തങ്ങളുടെ വസതികളിൽ മറിഞ്ഞു വീണു ചത്തൊടുങ്ങി. മുമ്പ് ആ നാട്ടിൽ അവരാരും താമസിച്ചിട്ടേയില്ലെന്ന് തോന്നുമാറ് ഒന്നടങ്കം അവർ നശിച്ചു. ശുഅയ്ബിനെ പിൻപറ്റുന്നവർ നഷ്ടക്കാരായിരിക്കുമെന്നാണ് അവർ പ്രചരിപ്പിച്ചിരുന്നത്. പക്ഷേ, നഷ്ടക്കാരായത് യഥാർത്ഥത്തിൽ അവർ തന്നെ. ശുഅയ്ബ് നബി (അ)യും സത്യവിശ്വാസികളും നേരത്തെത്തന്നെ രക്ഷപ്പെട്ടുവെന്നു പറയേണ്ടതില്ല. പൊതുശിക്ഷ വരുമ്പോൾ അതിന് മുമ്പായി പ്രവാചകനെയും അനുയായികളെയും രക്ഷപ്പെടുത്തുക അല്ലാഹുവിന്റെ പതിവാണല്ലോ.

മദ്‌യൻകാർക്ക് ബാധിച്ച ശിക്ഷയെപ്പറ്റി കഠിനമായ കമ്പനം (الرَّجْفَةُ) എന്നാണ് ഇവിടെ പറഞ്ഞത്. സൂ: ഹൂദിൽ അതിനെപറ്റി ഘോരശബ്ദം (الصَّيْحَةُ) എന്ന് പറഞ്ഞിരിക്കുന്നു. അപ്പോൾ അതിശക്തമായ ഒരുതരം പൊട്ടിത്തെറിയോ, ഭൂകമ്പമോ ആയിരിക്കും അതെന്ന് കരുതാം. الله اعلم

فَتَوَلَّىٰ عَنْهُمْ وَقَالَ يَٰقَوْمِ لَقَدْ أَبْلَغْتُكُمْ رِسَٰلَٰتِ رَبِّى وَنَصَحْتُ لَكُمْ ۖ فَكَيْفَ ءَاسَىٰ عَلَىٰ قَوْمٍ كَٰفِرِينَ ﴿٩٣﴾

**﴾93﴿ അപ്പോൾ, അദ്ദേഹം അവരിൽ നിന്ന് വിട്ടുമാറി; അദ്ദേഹം പറയുകയും ചെയ്തു: എന്റെ ജനങ്ങളേ, തീർച്ചയായും, എന്റെ റബ്ബിന്റെ ദൗത്യങ്ങളെ ഞാൻ നിങ്ങൾക്ക് എത്തിച്ചുതന്നിട്ടുണ്ട്; നിങ്ങൾക്ക് ഞാൻ ഗുണം കാംക്ഷിക്കുക [ഉപദേശം നൽകുക]യും ചെയ്തു. എന്നിരിക്കെ, അവിശ്വാസികളായ ഒരു ജനതയുടെ പേരിൽ ഞാൻ എങ്ങിനെ സങ്കടപ്പെടും?! [അതിനവകാശമില്ലല്ലോ]'.**

---

﴾93﴿ فَتَوَلَّى അങ്ങനെ അദ്ദേഹം മാറി, തിരിഞ്ഞു عَنْهُمْ അവരെ വിട്ട്, അവരിൽ നിന്ന് وَقَالَ അദ്ദേഹം പറയുകയും ചെയ്തു يَاقَوْمِ എന്റെ ജനങ്ങളേ لَقَدْ أَبْلَغْتُكُمْ തീർച്ചയായും ഞാൻ നിങ്ങൾക്ക് എത്തിച്ചിട്ടുണ്ട് رِسَالاتِ ദൗത്യങ്ങളെ رَبِّي എന്റെ റബ്ബിന്റെ وَنَصَحْتُ لَكُمْ ഞാൻ നിങ്ങൾക്ക് ഗുണം കാംക്ഷിക്കുകയും (ഉപദേശിക്കുകയും) ചെയ്തു فَكَيْفَ അപ്പോൾ എങ്ങിനെ آسَى ഞാൻ സങ്കടപ്പെടും, വ്യസനപ്പെടും عَلَى قَوْمٍ ഒരു ജനതയുടെ മേൽ كَافِرِينَ അവിശ്വാസികളായ

ഥമൂദ് ഗോത്രം ഒന്നടങ്കം ശിക്ഷയിൽപെട്ട് നശിച്ചപ്പോൾ സ്വാലിഹ് നബി (അ) അവരെ നോക്കി പറഞ്ഞതായി 79-ാം വചനത്തിൽ പ്രസ്താവിച്ചതുപോലെയുള്ള വാക്കുകൾ തന്നെയാണ് ശുഅയ്ബ് (അ) അദ്ദേഹത്തിന്റെ ചത്തൊടുങ്ങിയ ജനതയെ നോക്കിയും പറഞ്ഞത്.

സന്ദർഭവശാൽ, രസകരമായ ഒരു വസ്തുത ഇവിടെ ചൂണ്ടിക്കാട്ടുവാൻ ആഗ്രഹിക്കുന്നു. സ്വാലിഹ് നബി (അ) പറഞ്ഞതായി 79-ാം വചനത്തിൽ കണ്ട വാക്കുകൾ അദ്ദേഹം തന്റെ മരണമടഞ്ഞ ജനങ്ങളെ നോക്കിപ്പറഞ്ഞതല്ലെന്നും, പൊതുശിക്ഷ ബാധിക്കുമ്പോൾ സ്വാഭാവികമായും ചിലരൊക്കെ അതിൽ നിന്നും രക്ഷപ്പെടാറുണ്ടെന്നും, അങ്ങിനെ രക്ഷപ്പെട്ടിരുന്ന ചിലരോടായിരുന്നു അദ്ദേഹം അത് പറഞ്ഞതെന്നുമൊക്കെ ചില ആളുകൾ പ്രസ്താവിച്ചതായി മുമ്പ് പറഞ്ഞുവല്ലോ. അത് ശരിയല്ലെന്നും നാം അവിടെ ചൂണ്ടിക്കാട്ടി. എന്നാൽ, അതേ കൂട്ടർ -ആ പറഞ്ഞത് മറന്നുപോയതുകൊണ്ടോ എന്തോ എന്നറിഞ്ഞുകൂടാ- ഈ വചനത്തിന്റെ അർത്ഥം വിവരിക്കുന്ന കൂട്ടത്തിൽ ഇങ്ങിനെ എഴുതുന്നു: '.....അവരുടെ അന്തസ്സ് മാത്രമല്ല, സ്മാരകങ്ങൾകൂടി നശിച്ചുപോയി. ചുരുക്കത്തിൽ, അവിടെ അവർ തീരെ നിവസിക്കുകതന്നെ ചെയ്തിട്ടില്ലാത്തപോലെയായിത്തീർന്നു'. അപ്പോൾ പിന്നെ, നശിക്കാതെ ബാക്കിയാകുകയും സ്മരണ നില നിറുത്തുകയും ചെയ്ത ചില ആളുകളോടാണ് ശുഅയ്ബ് (അ) ഇത് പറഞ്ഞതെന്നുവെക്കുവാൻ തരമില്ലല്ലോ. സ്വാലിഹ് നബി (അ)യുടെ ജനതയെക്കുറിച്ച് മാത്രം അങ്ങിനെ പറയുവാൻ ഇവരെ പ്രേരിപ്പിച്ചതെന്താണെന്ന് മനസ്സിലാകുന്നില്ല.

## വിഭാഗം - 12

وَمَآ أَرۡسَلۡنَا فِي قَرۡيَةٖ مِّن نَّبِيٍّ إِلَّآ أَخَذۡنَآ أَهۡلَهَا بِٱلۡبَأۡسَآءِ وَٱلضَّرَّآءِ لَعَلَّهُمۡ يَضَّرَّعُونَ ﴿٩٤﴾

**﴾94﴿ ഒരു രാജ്യത്തും (തന്നെ) ഒരു നബിയെയും നാം അയച്ചിട്ടില്ല, അതിലെ ആൾക്കാരെ ദുരിതവും, കഷ്ടപ്പാടുംകൊണ്ട് നാം പിടികൂടാതെ; അവർ താഴ്മ കാണിക്കുവാൻ വേണ്ടി.**

ثُمَّ بَدَّلۡنَا مَكَانَ ٱلسَّيِّئَةِ ٱلۡحَسَنَةَ حَتَّىٰ عَفَواْ وَّقَالُواْ قَدۡ مَسَّ ءَابَآءَنَا ٱلضَّرَّآءُ وَٱلسَّرَّآءُ فَأَخَذۡنَٰهُم بَغۡتَةٗ وَهُمۡ لَا يَشۡعُرُونَ ﴿٩٥﴾

**﴾95﴿ പിന്നീട്, തിന്മയുടെ സ്ഥാനത്ത് നാം നന്മയെ പകരമാക്കി. അങ്ങനെ, അവർ അഭിവൃദ്ധിപ്പെട്ടു; അവർ പറയുകയും ചെയ്തു; 'നമ്മുടെ പിതാക്കളെ കഷ്ടാവസ്ഥയും, സന്തോഷാവസ്ഥയും ബാധിക്കുകയുണ്ടായിട്ടുണ്ട്. [അതുപോലെ നമുക്കും ബാധിച്ചുവെന്നു മാത്രം.]' അപ്പോൾ, അവർ അറിയാത്ത വിധത്തിൽ പെട്ടെന്ന് അവരെ നാം പിടിച്ചു (ശിക്ഷിച്ചു).**

﴾94﴿ وَمَاأَرْسَلْنَا നാം അയച്ചിട്ടില്ല فِي قَرْيَةٍ ഒരു രാജ്യത്തും مِنْ نَبِيٍّ ഒരു നബിയെയും إِلاأَخَذْنَا നാം പിടിക്കാതെ أَهْلَهَا അതിന്റെ ആൾക്കാരെ بِالْبَأْسَاءِ ദുരിതംകൊണ്ട് وَالضَّرَّاءِ കഷ്ടപ്പാടും لَعَلَّهُمْ അവരാകുവാൻ വേണ്ടി, ആയേക്കാം يَضَّرَّعُونَ അവർ താഴ്മ കാണിക്കും, വിനയപ്പെടും ﴾95﴿ ثُمَّ بَدَّلْنَا പിന്നെ നാം പകരമാക്കി مَكَانَ സ്ഥാനത്ത് السَّيِّئَةِ തിന്മയുടെ الْحَسَنَةَ നന്മയെ حَتَّى عَفَوْا അങ്ങനെ അവർ അഭിവൃദ്ധിപ്പെട്ടു, അവർ വളർച്ച പ്രാപിക്കുന്നതുവരെ وَقَالُوا അവർ പറയുകയും ചെയ്തു قَدْ مَسَّ ബാധിച്ചിട്ടുണ്ട് آبَاءَنَا നമ്മുടെ (ഞങ്ങളുടെ) പിതാക്കളെ الضَّرَّاءُ കഷ്ടപ്പാട് (കഷ്ടാവസ്ഥ) وَالسَّرَّاءُ സന്തോഷവും (സന്തോഷാവസ്ഥയും) فَأَخَذْنَاهُمْ അപ്പോൾ നാമവരെ പിടിച്ചു (ശിക്ഷിച്ചു) بَغْتَةً പെട്ടെന്ന് وَهُمْ അവരാകട്ടെ, അവരായിരിക്കെ لايَشْعُرُونَ അവർ അറിയുന്നില്ല.

പ്രവാചകന്മാരെ ധിക്കരിച്ച ചില സമുദായങ്ങളുടെ ചരിത്രം പ്രത്യേകം പ്രത്യേകം എടുത്തു വിവരിച്ച ശേഷം, കഴിഞ്ഞുപോയ പല സമുദായങ്ങളെപറ്റിയും പൊതുവെയുള്ള ഒരു പ്രസ്താവനയാണിത്. പ്രവാചകന്മാർ സത്യത്തിലേക്ക് ക്ഷണിക്കുമ്പോൾ എതിർപ്പും നിഷേധവും കൂടാതെ ഒരു സമുദായവും അത് സ്വീകരിക്കുവാൻ തയ്യാറാകാറില്ല. പക്ഷേ, അക്കാരണത്താൽ അല്ലാഹു ഒരു സമുദായത്തെയും ശിക്ഷിച്ചു നശിപ്പിക്കുക പതിവില്ല. ആദ്യം അവനിൽ വിനയവും താഴ്മയും ഉണ്ടാക്കിത്തീർക്കുവാൻ വേണ്ടി അല്ലാഹു അവരുടെ ദേഹങ്ങളിലോ ധനത്തിലോ വല്ല കഷ്ടപ്പാടും വഴി പരീക്ഷണം നടത്തും. അതിൽ നിന്ന് അവർ പാഠംപഠിക്കാത്തപ്പോൾ തൽസ്ഥാനത്ത് അഭിവൃദ്ധിയും ക്ഷേമൈശ്വര്യങ്ങളും നൽകി പരീക്ഷണം നടത്തും. ഈ അവസരത്തിൽ നന്ദിക്ക് പകരം നന്ദികേടും ധിക്കാരവുമായിരിക്കും അവരിൽ നിന്ന് പ്രകടമാകുക. സുഖദുഃഖങ്ങൾ നമുക്കുമാത്രമല്ല, മുമ്പുള്ളവർക്കും ഉണ്ടാകാറുള്ളതാണ്, അതു ലോക പ്രകൃതിയാണ്, അല്ലാതെ നമുക്ക് പ്രത്യേകമായുള്ളതൊന്നുമല്ല എന്നൊക്കെയായിരിക്കും അവർ പറയുക. ചുരുക്കത്തിൽ തിന്മ ബാധിച്ചാലും നന്മ ബാധിച്ചാലും അതിൽ നിന്ന് പാഠം പഠിക്കുകയില്ല. അങ്ങനെ, അഭിവൃദ്ധിയിലും സന്തോഷത്തിലും വിഹരിച്ചുകൊണ്ടിരിക്കെയായിരിക്കും ഓർക്കാപ്പുറത്ത് അവർക്ക് പെട്ടെന്ന് ശിക്ഷകൾ വന്നുഭവിക്കുന്നത്. അപ്പോൾ, ഖേദിക്കും. പക്ഷേ, ഫലമുണ്ടാകയില്ല എന്നൊക്കെയാണ് അല്ലാഹു പറഞ്ഞതിന്റെ സാരം. അല്ലാഹു തുടരുന്നു:-

وَلَوْ أَنَّ أَهْلَ ٱلْقُرَىٰٓ ءَامَنُوا۟ وَٱتَّقَوْا۟ لَفَتَحْنَا عَلَيْهِم بَرَكَٰتٍ مِّنَ ٱلسَّمَآءِ وَٱلْأَرْضِ وَلَٰكِن كَذَّبُوا۟ فَأَخَذْنَٰهُم بِمَا كَانُوا۟ يَكْسِبُونَ ﴿٩٦﴾

**﴾96﴿ (ആ) രാജ്യക്കാർ വിശ്വസിക്കുകയും, സൂക്ഷ്മത പാലിക്കുകയും ചെയ്തിരുന്നെങ്കിൽ, നാം അവർക്ക് ആകാശത്തു നിന്നും, ഭൂമിയിൽ നിന്നും 'ബർക്കത്തുകൾ' അനുഗ്രഹാഭിവൃദ്ധികൾ തുറന്നുകൊടുക്കുക തന്നെ ചെയ്യുമായിരുന്നു. എങ്കിലും, അവർ വ്യാജമാക്കുകയാണ് ചെയ്തത്; അതിനാൽ, അവർ (പ്രവർത്തിച്ചു) സമ്പാദിച്ചിരുന്നത് നിമിത്തം അവരെ നാം പിടിച്ചു (ശിക്ഷിച്ചു).**

﴾96﴿ وَلَوْ أَنَّ ആയിരുന്നെങ്കിൽ أَهْلَ الْقُرَىٰ (ആ) രാജ്യക്കാർ آمَنُوا അവർ വിശ്വസിച്ചു وَاتَّقَوْا അവർ സൂക്ഷിക്കുകയും ചെയ്തു(വെങ്കിൽ) لَفَتَحْنَا നാം തുറക്കുകതന്നെ ചെയ്യും عَلَيْهِم അവർക്ക്, അവരിൽ بَرَكَاتٍ അനുഗ്രഹങ്ങളെ, അഭിവൃദ്ധികളെ, വളർച്ച കളെ مِنَ السَّمَاءِ ആകാശത്തു നിന്ന് وَالْأَرْضِ ഭൂമിയിൽനിന്നും وَلَٰكِن كَذَّبُوا എങ്കിലും അവർ വ്യാജമാക്കി فَأَخَذْنَاهُم അപ്പോൾ നാമവരെ പിടിച്ചു بِمَا كَانُوا അവർ ആയിരുന്നത്കൊണ്ട് يَكْسِبُونَ അവർ സമ്പാദിക്കും, പ്രവർത്തിച്ചുവെക്കും

---

സത്യവിശ്വാസം സ്വീകരിച്ചും അല്ലാഹുവിന്റെ വിധി വിലക്കുകൾ സൂക്ഷിച്ചും ജീവിക്കാത്തത് കൊണ്ടാണ് അവർ ശിക്ഷ അനുഭവിക്കേണ്ടി വന്നത്. അല്ലായിരുന്നുവെങ്കിൽ, ആകാശത്ത് നിന്ന് മഴ മുതലായ അനുഗ്രഹങ്ങളും ഭൂമിയിൽ നിന്ന് ഉൽപന്നങ്ങളുടെ വർദ്ധനവ് മുതലായ അനുഗ്രഹങ്ങളും അവർക്ക് സുഭിക്ഷം ലഭിച്ചുകൊണ്ട് സുഖമായി കഴിയുമായിരുന്നുവെന്ന് സാരം. അല്ലാഹു ചോദിക്കുന്നു:-

أَفَأَمِنَ أَهْلُ ٱلْقُرَىٰٓ أَن يَأْتِيَهُم بَأْسُنَا بَيَـٰتًا وَهُمْ نَآئِمُونَ ﴿٩٧﴾

**﴾97﴿ അപ്പോൾ, തങ്ങൾ ഉറങ്ങുന്നവരായിരിക്കെ രാത്രി വേളയിൽ നമ്മുടെ ശിക്ഷ തങ്ങൾക്ക് വരുന്നതിനെക്കുറിച്ച് (ഭയപ്പെടാതെ) രാജ്യക്കാർ സമാധാനപ്പെട്ടിരിക്കുകയോ?**

---

﴾97﴿ أَفَأَمِنَ അപ്പോൾ സമാധാനപ്പെട്ടിരിക്കയോ, നിർഭയമായോ أَهْلُ الْقُرَىٰ രാജ്യക്കാർ أَن يَأْتِيَهُمْ അവർക്ക് വരുന്നതിനെക്കുറിച്ച്, വന്നെത്തുന്നത് بَأْسُنَا നമ്മുടെ ഗൗരവം, ശൗര്യം, ഊക്ക്, ശിക്ഷ بَيَاتًا രാത്രി വേളയിൽ, രാത്രിയിലെ ആക്രമണമായിട്ട് وَهُمْ അവരായിരിക്കെ نَائِمُونَ ഉറങ്ങുന്നവർ

---

أَوَأَمِنَ أَهْلُ ٱلْقُرَىٰٓ أَن يَأْتِيَهُم بَأْسُنَا ضُحًى وَهُمْ يَلْعَبُونَ ﴿٩٨﴾

**﴾98﴿ തങ്ങൾ കളിച്ചുകൊണ്ടിരിക്കെ പൂർവ്വാഹ്ന [ഇളയുച്ച] വേളയിൽ തങ്ങൾക്ക് നമ്മുടെ ശിക്ഷ വരുന്നതിനെയും (ഭയപ്പെടാതെ) രാജ്യക്കാർ സമാധാനപ്പെട്ടിരിക്കുകയാണോ?!**

أَفَأَمِنُوا۟ مَكْرَ ٱللَّهِ ۚ

**﴾99﴿ (അതെ) അപ്പോൾ, അല്ലാഹുവിന്റെ തന്ത്രത്തെക്കുറിച്ച് (ഭയപ്പെടാതെ) അവർ സമാധാനപ്പെട്ടിരിക്കുകയോ?!**

| فَلَا يَأْمَنُ مَكْرَ ٱللَّهِ إِلَّا ٱلْقَوْمُ ٱلْخَٰسِرُونَ ﴿٩٩﴾ | **എന്നാൽ, അല്ലാഹുവിന്റെ തന്ത്രത്തെക്കുറിച്ച് (ഭയപ്പെടാതെ) നഷ്ടപെട്ട ജനങ്ങളല്ലാതെ സമാധാനപ്പെട്ടിരിക്കുകയില്ല.** |
|---|---|

﴾98﴿ أَوَأَمِنَ സമാധാനപ്പെടുകയും ചെയ്തുവോ (ചെയ്യുകയാണോ) أَهْلُ الْقُرَى രാജ്യക്കാർ أَنْ يَأْتِيَهُمْ അവർക്ക് വരുന്നതിനെ بَأْسُنَا നമ്മുടെ ശിക്ഷ ضُحًى പൂർവ്വാഹ്നത്തിൽ, ഇളയുച്ചക്ക് وَهُمْ അവരായിരിക്കെ يَلْعَبُونَ അവർ കളിച്ചുകൊണ്ടിരിക്കും ﴾99﴿ أَفَأَمِنُوا അപ്പോൾ അവർ സമാധാനപ്പെട്ടുവോ, നിർഭയരായിരിക്കയോ مَكْرَ اللَّهِ അല്ലാഹുവിന്റെ തന്ത്രത്തെ(ക്കുറിച്ച്) فَلَا يَأْمَنُ എന്നാൽ സമാധാനപ്പെടുക(ഭയപ്പെടാതിരിക്ക)യില്ല مَكْرَ اللَّهِ അല്ലാഹുവിന്റെ തന്ത്രത്തെ إِلَّا الْقَوْمُ ജനങ്ങളല്ലാതെ الْخَاسِرُونَ നഷ്ടപ്പെട്ട, നഷ്ടക്കാരായ

അവിശ്വാസികളും ദുർമാർഗികളുമായിരുന്ന പല രാജ്യക്കാരുടെയും സമുദായങ്ങളുടെയും അനുഭവങ്ങൾ മുമ്പ് വിവരിച്ചുവല്ലോ. അതുപോലെയുള്ള ചില ശിക്ഷാനടപടികൾ ഇവരിലും ഏതുസമയത്തും സംഭവിച്ചു കൂടായ്കയില്ലെന്ന് ഈ ജനങ്ങളും ഓർമിച്ചു കൊള്ളട്ടെ. ആ ചരിത്ര സംഭവങ്ങളിൽ നിന്ന് പാഠം പഠിക്കാതെ -ഞങ്ങൾക്കൊന്നും ബാധിക്കുകയില്ലെന്ന്- സമാധാനിച്ചു കൊണ്ടിരിക്കുന്ന പക്ഷം, അത് വമ്പിച്ച നഷ്ടത്തിന് ഇടവരുത്തിയേക്കുമെന്ന് അല്ലാഹു അവിശ്വാസികളെ താക്കീത് ചെയ്കയാണ്.

തങ്ങൾ ചെയ്യുന്നതെല്ലാം ശരിയാണെന്നും, തങ്ങൾക്ക് ആരോടും ഉത്തരം പറയേണ്ടതില്ലെന്നും കരുതുന്നവർ മാത്രമേ അല്ലാഹുവിന്റെ ശിക്ഷയെക്കുറിച്ച് ഭയപ്പെടാതെ നിർഭയരായിരിക്കയുള്ളൂ. ഹസൻ ബസ്വരി (റ) പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ട ഒരു വാക്യം വളരെ അർത്ഥവത്താകുന്നു: 'സത്യവിശ്വാസി സൽപ്രവൃത്തികൾ ചെയ്യുന്നത് ഭയപ്പാടോടും പേടിയോടും കൂടിയായിരിക്കും. തോന്നിയവാസി പാപങ്ങൾ ചെയ്യുന്നത് ഭയപ്പാടില്ലാതെ നിർഭയനായും കൊണ്ടായിരിക്കും'.

## വിഭാഗം - 13

| أَوَلَمْ يَهْدِ لِلَّذِينَ يَرِثُونَ ٱلْأَرْضَ مِنۢ بَعْدِ أَهْلِهَآ أَن لَّوْ نَشَآءُ أَصَبْنَٰهُم بِذُنُوبِهِمْ ۚ | ﴾100﴿ **ഭൂമിയെ, അതിലെ (പൂർവ്വിക) ആൾക്കാരുടെ ശേഷം, അനന്തരാവകാശമെടുക്കുന്നവർക്ക് മാർഗദർശകമായി[വ്യക്തമായി]ട്ടുമില്ലേ? നാം ഉദ്ദേശിക്കുന്ന പക്ഷം, അവരുടെ പാപങ്ങൾ നിമിത്തം നാം അവർക്ക് (ആപത്ത്) ബാധിപ്പിക്കുമെന്ന്!** |
|---|---|

وَنَطۡبَعُ عَلَىٰ قُلُوبِهِمۡ فَهُمۡ لَا يَسۡمَعُونَ ﴿١٠٠﴾

**നാം അവരുടെ ഹൃദയങ്ങൾക്ക് മുദ്രവെക്കുകയും ചെയ്യുന്നു; അപ്പോൾ അവർ കേൾക്കുകയില്ല.**

﴾100﴿ أَوَلَمۡ يَهۡدِ മാർഗദർശകവുമാകുന്നില്ലേ, വ്യക്തമാകുന്നുമില്ലേ لِلَّذِينَ يَرِثُونَ അനന്തരമെടുക്കുന്നവർക്ക്, അനന്തരാവകാശികളായി വരുന്ന(കൈകാര്യം ചെയ്യുന്ന)വർക്ക് الْأَرْضَ ഭൂമിയെ مِنۢ بَعۡدِ ശേഷം, ശേഷമായി أَهۡلِهَا അതിന്റെ ആൾക്കാരുടെ أَن لَّوۡ نَشَآءُ നാം ഉദ്ദേശിക്കുന്ന പക്ഷം أَصَبۡنَٰهُم അവർക്ക് നാം (ആപത്ത്) ബാധിപ്പിക്കും എന്ന് بِذُنُوبِهِمۡ അവരുടെ പാപങ്ങൾ നിമിത്തം وَنَطۡبَعُ നാം മുദ്രവെക്കുകയും ചെയ്യും (ചെയ്യുന്നു) عَلَىٰ قُلُوبِهِمۡ അവരുടെ ഹൃദയങ്ങൾക്ക്, ഹൃദയങ്ങളുടെ മേൽ فَهُمۡ അപ്പോൾ അവർ, അങ്ങനെ അവർ لَا يَسۡمَعُونَ കേൾക്കുകയില്ല (കേൾക്കുന്നില്ല)

മുൻ സമുദായങ്ങളുടെ അനന്തരാവകാശികളും പിൻഗാമികളുമായി ഈ ഭൂമിയിൽ രംഗത്ത് വന്നിട്ടുള്ളവരാണല്ലോ ഈ അവിശ്വാസികൾ. അവരുടെ പാപങ്ങൾ നിമിത്തം അവരെ ശിക്ഷിച്ചതുപോലെ ഇവരെയും വേണമെങ്കിൽ നമുക്ക് ശിക്ഷിക്കാവുന്നതാണെന്ന് അവരുടെ ചരിത്രങ്ങളിൽ നിന്ന് ഇവർക്ക് വ്യക്തമായി മനസ്സിലായിട്ടില്ലേ?! പിന്നെയും വിശ്വസിക്കാതിരിക്കുകയാണ് ഇവർ. ഇവരുടെ ഹൃദയങ്ങൾക്ക് നാം മുദ്ര വെക്കുകയാണ് ചെയ്യുന്നത്. അങ്ങനെ സത്യയാഥാർത്ഥ്യങ്ങൾ അവർ കേൾക്കുകയും ഗ്രഹിക്കുകയും ചെയ്യാതിരിക്കുകയാണ് എന്ന് സാരം. അല്ലാഹു ഹൃദയങ്ങൾക്ക് മുദ്ര വെക്കുക എന്ന് പറയുന്നതിന്റെ ഉദ്ദേശ്യമെന്താണെന്ന് ഒന്നിലധികം പ്രാവശ്യം മുമ്പ് നാം വിവരിച്ചു കഴിഞ്ഞിട്ടുള്ളതാണ്. അടുത്ത വചനത്തിൽ നിന്ന് തന്നെ അത് മനസ്സിലാക്കാം.

تِلۡكَ ٱلۡقُرَىٰ نَقُصُّ عَلَيۡكَ مِنۡ أَنۢبَآئِهَاۚ

**﴾101﴿ ആ രാജ്യങ്ങൾ; അവയുടെ വൃത്താന്തങ്ങളിൽ നിന്ന് (ചിലതൊക്കെ) നാം നിനക്ക് തരുകയാണ്.**

وَلَقَدۡ جَآءَتۡهُمۡ رُسُلُهُم بِٱلۡبَيِّنَٰتِ فَمَا كَانُواْ لِيُؤۡمِنُواْ بِمَا كَذَّبُواْ مِن قَبۡلُۚ كَذَٰلِكَ يَطۡبَعُ ٱللَّهُ عَلَىٰ قُلُوبِ ٱلۡكَٰفِرِينَ ﴿١٠١﴾

**തീർച്ചയായും, അവർക്ക് [ആ രാജ്യക്കാർക്ക്] അവരുടെ റസൂലുകൾ വ്യക്തമായ തെളിവുകളുമായി ചെല്ലുകയുണ്ടായി. എന്നാൽ, മുമ്പ് അവർ യാതൊന്നിനെ വ്യാജമാക്കിയോ അതിൽ അവർ വിശ്വസിക്കു(വാൻ തയ്യാറാകു)കയുണ്ടായില്ല. അപ്രകാരം, അവിശ്വാസികളുടെ ഹൃദയങ്ങൾക്ക് അല്ലാഹു മുദ്ര കുത്തുന്നു.**

《101》 تِلْكَ الْقُرَى ആ രാജ്യങ്ങൾ نَقُصُّ عَلَيْكَ നിനക്ക് നാം (കഥ) വിവരിച്ചു തരുന്നു مِنْ أَنبَائِهَا അതിന്റെ വൃത്താന്ത(വർത്തമാന)ങ്ങളിൽ നിന്ന് وَلَقَدْ جَاءَتْهُمْ തീർച്ചയായും അവർക്ക് വന്നിട്ടുണ്ട്, ചെല്ലുകയുണ്ടായി رُسُلُهُم അവരുടെ റസൂലുകൾ بِالْبَيِّنَاتِ തെളിവുകളുമായി فَمَا كَانُوا എന്നിട്ട് അവർ (തയ്യാർ) ആയില്ല لِيُؤْمِنُوا അവർ വിശ്വസിക്കുവാൻ بِمَا كَذَّبُوا അവർ വ്യാജമാക്കിയതിൽ, വ്യാജമാക്കിയതുകൊണ്ട് مِن قَبْلُ മുമ്പ്, മുമ്പേ كَذَٰلِكَ അപ്രകാരം يَطْبَعُ اللَّهُ അല്ലാഹു മുദ്രവെക്കുന്നു (വെക്കും) عَلَىٰ قُلُوبِ ഹൃദയങ്ങൾക്ക് الْكَافِرِينَ അവിശ്വാസികളുടെ

---

തെളിവുകളും ദൃഷ്ടാന്തങ്ങളും ധാരാളം ലഭിച്ചിട്ട് പിന്നെയും മുൻസ്ഥിതിയിൽ മാറ്റം വരാതെ, സത്യനിഷേധത്തിലും, വ്യാജവാദത്തിലും ശഠിച്ചു നിന്നുകൊണ്ടേയിരിക്കുമ്പോഴാണ് വേണ്ടതൊന്നും ഉള്ളിൽ പ്രവേശിക്കാത്ത വിധം അല്ലാഹു ഹൃദയങ്ങൾക്ക് മുദ്ര വെക്കുന്നതെന്ന് ഈ വചനത്തിൽ അല്ലാഹു വ്യക്തമാക്കുന്നു. بِمَا كَذَّبُوا مِن قَبْلُ എന്ന വാക്കിന് 'അവർ മുമ്പ് വ്യാജമാക്കിയതു നിമിത്തം' എന്നും അർത്ഥം കൽപിക്കപ്പെട്ടിട്ടുണ്ട്. അഥവാ അതുകൊണ്ടാണവർ വിശ്വസിക്കുവാൻ തയ്യാറാകാത്തത് എന്ന് താൽപര്യം.

وَمَا وَجَدْنَا لِأَكْثَرِهِم مِّنْ عَهْدٍ ۖ وَإِن وَجَدْنَا أَكْثَرَهُمْ لَفَاسِقِينَ ﴿١٠٢﴾

**《102》 അവരിൽ അധികമാൾക്കും യാതൊരു കരാറും [കരാറു പാലിക്കേണ്ട ബോധവും] നാം കണ്ടെത്തിയില്ല; അവരിൽ അധികമാളുകളെയും തോന്നിയവാസികളായിത്തന്നെ നാം കണ്ടെത്തുകയും ചെയ്തു.**

---

《102》 وَمَا وَجَدْنَا നാം കണ്ടെത്തിയില്ല لِأَكْثَرِهِم അവരിൽ അധികമാൾക്കും مِنْ عَهْدٍ ഒരു കരാറും, പ്രതിജ്ഞയും وَإِن وَجَدْنَا നിശ്ചയമായും നാം കണ്ടെത്തുകയും ചെയ്തു أَكْثَرَهُمْ അവരിൽ അധികത്തെയും لَفَاسِقِينَ തോന്നിയവാസികളായി തന്നെ

---

അതുകൊണ്ടാണ് മേൽ വിവരിച്ച രാജ്യങ്ങളിലെ ആളുകൾക്ക് ആ അനുഭവങ്ങൾ നേരിട്ടതെന്ന് താൽപര്യം. മനുഷ്യൻ പ്രകൃത്യാതന്നെ തന്റെ സ്രഷ്ടാവിനെക്കുറിച്ച് ബോധവാനായിരിക്കുവാൻ കടമപ്പെട്ടവനാകുന്നു. പ്രവാചകന്മാരും, വേദഗ്രന്ഥങ്ങളും മുഖേന തെളിവുകളും ദൃഷ്ടാന്തങ്ങളും ലഭിക്കുന്നതോടെ ആ ബാധ്യത കൂടുതൽ ദൃഢപ്പെടുന്നു. പരീക്ഷണ ഘട്ടങ്ങൾ വരുമ്പോൾ അത് പിന്നെയും ഒന്നുകൂടി ശക്തിപ്പെടുന്നു. എന്നിട്ടൊന്നും ആ ബാധ്യത നിറവേറ്റുവാനുള്ള ബോധവും തയ്യാറും അവർക്കുണ്ടായില്ല എന്നത്രെ 'അവർക്ക് യാതൊരു കരാറും നാം കണ്ടെത്തിയില്ല' എന്ന് പറഞ്ഞതിന്റെ സാരം.

ഈ സത്യനിഷേധികൾ അവരുടെ മർക്കട മുഷ്ടിയും ധിക്കാരവും തുടർന്നുകൊണ്ടിരിക്കുന്നതിൽ അത്ഭുതത്തിനോ വ്യസനത്തിനോ ആവശ്യമില്ലെന്നും, ഇങ്ങിനെ എത്രയോ ഉദാഹരണങ്ങൾ ഇതിന് മുമ്പ് കഴിഞ്ഞുപോയിട്ടുണ്ടെന്നും ചരിത്ര സംഭവങ്ങൾ നിരത്തി ചൂണ്ടിക്കാട്ടിയശേഷം, നിലവിലുള്ള വേദക്കാരിൽ റസൂലായി അയക്കപ്പെട്ട മൂസാ നബി (അ) സത്യപ്രബോധനം നടത്തിയപ്പോൾ അദ്ദേഹത്തിന് നേരിട്ട അനുഭവങ്ങൾ അല്ലാഹു നബിﷺക്ക് വിവരിച്ചുകൊടുക്കുന്നു:-

ثُمَّ بَعَثْنَا مِنۢ بَعْدِهِم مُّوسَىٰ بِـَٔايَـٰتِنَآ إِلَىٰ فِرْعَوْنَ وَمَلَإِي۟هِۦ فَظَلَمُوا۟ بِهَا ۖ

**﴿103﴾ പിന്നീട്, അവരുടെ [മേൽ പറയപ്പെട്ടവരുടെ] ശേഷം, ഫിർഔന്റെയും, അവന്റെ പ്രധാനികളുടെയും അടുക്കലേക്ക് നമ്മുടെ ദൃഷ്ടാന്തവുമായി നാം മൂസായെ നിയോഗിച്ചയച്ചു. എന്നിട്ട്, അവർ അവയിൽ (വിശ്വസിക്കാതെ) അക്രമം പ്രവർത്തിച്ചു.**

فَٱنظُرْ كَيْفَ كَانَ عَـٰقِبَةُ ٱلْمُفْسِدِينَ ﴿١٠٣﴾

**അപ്പോൾ, (ആ) കുഴപ്പം പ്രവർത്തിച്ചവരുടെ പര്യവസാനം എങ്ങനെ ആയെന്ന് നോക്കുക!**

وَقَالَ مُوسَىٰ يَـٰفِرْعَوْنُ إِنِّى رَسُولٌ مِّن رَّبِّ ٱلْعَـٰلَمِينَ ﴿١٠٤﴾

**﴿104﴾ മൂസാ പറയുകയും ചെയ്തു: 'ഫിർഔനേ!, നിശ്ചയമായും ഞാൻ, ലോകരുടെ രക്ഷിതാവിങ്കൽ നിന്നുള്ള ഒരു റസൂലാകുന്നു.**

حَقِيقٌ عَلَىٰٓ أَن لَّآ أَقُولَ عَلَى ٱللَّهِ إِلَّا ٱلْحَقَّ ۚ قَدْ جِئْتُكُم بِبَيِّنَةٍ مِّن رَّبِّكُمْ فَأَرْسِلْ مَعِىَ بَنِىٓ إِسْرَٰٓءِيلَ ﴿١٠٥﴾

**﴿105﴾ 'അല്ലാഹുവിന്റെ പേരിൽ യഥാർത്ഥമല്ലാതെ (ഒന്നും) പറയാതിരിക്കുവാൻ അവകാശപ്പെട്ടവനാണ് (ഞാൻ). നിങ്ങളുടെ റബ്ബിങ്കൽ നിന്നും ഞാൻ നിങ്ങൾക്ക് വ്യക്തമായ തെളിവും കൊണ്ട് വന്നിട്ടുണ്ട്; ആകയാൽ, എന്റെ കൂടെ നീ ഇസ്റാഈൽ സന്തതികളെ അയച്ചു[വിട്ടു] തരുക'.**

---

﴿103﴾ ثُمَّ بَعَثْنَا പിന്നെ നാം അയച്ചു, എഴുന്നേല്പിച്ചു (നിയോഗിച്ചു) مِنۢ بَعْدِهِمْ അവരുടെ ശേഷം مُوسَىٰ മൂസായെ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളുമായി إِلَىٰ فِرْعَوْنَ ഫിർഔന്റെ അടുത്തേക്ക് وَمَلَئِهِ അവന്റെ സംഘക്കാരിലേക്കും, പ്രധാനികളിലേക്കും فَظَلَمُوا എന്നിട്ട് അവർ അക്രമം പ്രവർത്തിച്ചു بِهَا അവയിൽ, അവകൊണ്ട് فَانظُرْ അപ്പോൾ നീ നോക്കുക كَيْفَ كَانَ എങ്ങിനെ ആയി (ഉണ്ടായി) عَاقِبَةُ പര്യവസാനം, കലാശം

الْمُفْسِدِينَ നാശം (കുഴപ്പം) പ്രവർത്തിക്കുന്നവരുടെ ﴾104﴿ وَقَالَ مُوسَىٰ മൂസാ പറയു കയും ചെയ്തു يَا فِرْعَوْنُ ഫിർഔനേ إِنِّي رَسُولٌ ഞാൻ ഒരു ദൂതനാണ് مِن رَّبِّ രക്ഷി താവിങ്കൽ നിന്ന് الْعَالَمِينَ ലോകരുടെ ﴾105﴿ حَقِيقٌ അവകാശപ്പെട്ട (കടമപ്പെട്ട)വനാണ് عَلَىٰ أَن لَّا أَقُولَ ഞാൻ പറയാതിരിക്കുവാൻ عَلَى اللَّهِ അല്ലാഹുവിന്റെ പേരിൽ إِلَّا الْحَقَّ യഥാർത്ഥമല്ലാതെ, സത്യമൊഴികെ قَدْ جِئْتُكُم ഞാൻ നിങ്ങൾക്ക് വന്നിട്ടുണ്ട് بِبَيِّنَةٍ തെളിവുംകൊണ്ട് مِّن رَّبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് فَأَرْسِلْ അതിനാൽ അയച്ചു തരുക مَعِيَ എന്റെകൂടെ بَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികളെ

---

സത്യവിശ്വാസത്തിലേക്കും തൗഹീദിലേക്കും ക്ഷണിക്കുകയെന്ന ദൗത്യത്തിന് പുറമെ, മൂസാ നബി (അ) നിർവ്വഹിക്കേണ്ടിയിരുന്ന ഒരു പ്രത്യേക ദൗത്യമായിരുന്നു ഇസ്റാഈല്യരെ ഫിർഔന്റെ അടിമത്തത്തിൽ നിന്ന് മോചിപ്പിക്കൽ. ഇസ്റാഈൽ സന്തതികളെ എന്റെ കൂടെ അയച്ചു തരേണമെന്ന് അദ്ദേഹം പറഞ്ഞത് അതിനെക്കുറിച്ചാകുന്നു. ഇബ്റാഹീം നബി (അ)യുടെ പൗത്രനും, ഇസ്റാഈൽ എന്ന യഅ്ക്വൂബ് നബി (അ)യുടെ മകനുമായ യൂസുഫ് നബി (അ)യുടെ ചരിത്രം സൂറത്ത് യൂസുഫിൽ വരുന്നുണ്ട്. അതിൽ കാണാവുന്ന പ്രകാരം, അദ്ദേഹവും അദ്ദേഹത്തിന്റെ മാതാപിതാക്കളും സഹോദരങ്ങളും അവസാനം ഈജിപ്തിൽ താമസമായി. കാലക്രമത്തിൽ ആ കുടുംബം വമ്പിച്ച ജനതയായി വർദ്ധിച്ചു. ഈജിപ്തിലെ ഭരണാധിപത്യം ക്വിബ്ത്വി (കൊപ്തി)കളായ ഫിർഔൻ (ഫറോവ) രാജവംശത്തിന്റെ കയ്യിലായിരുന്നു. ആദ്യകാലത്ത് ഇസ്റാഈല്യർക്ക് അവിടെ ഉണ്ടായിരുന്ന പേരും പ്രശസ്തിയുമെല്ലാം കാലാന്തരങ്ങളിൽ നഷ്ടപ്പെടുകയും, അവർ കൊപ്തി വർഗത്തിന് അടിമപ്പെട്ടും അവരുടെ അക്രമ മർദ്ദനങ്ങൾ സഹിച്ചും കഴിഞ്ഞുകൂടേണ്ടി വരികയും ചെയ്തു. ഈ അവസരത്തിലായിരുന്നു മൂസാ നബി (അ)യെ അല്ലാഹു റസൂലായി നിയോഗിച്ചത്.

ക്വുർആനിൽ വളരെയേറെ ആവർത്തിച്ചും വിസ്തരിച്ചും വിവരിക്കപ്പെട്ടിട്ടുള്ള ഒരു ചരിത്രമാണ് മൂസാ നബി (അ)യുടെയും ഇസ്റാഈല്യരുടെയും ചരിത്രം. ആ ചരിത്രത്തിന്റെ ചില വശങ്ങൾ ചില സൂറത്തുകളിൽ പ്രത്യേകം വിശദീകരിക്കപ്പെട്ടു കാണാം. ആ കൂട്ടത്തിൽ പെട്ടതാണ് ഈ സൂറത്തും, ക്വസ്വസ്വും, ത്വാഹായും. മക്കീ സൂറത്തുകളിലാണ് ഇത് കൂടുതൽ കാണപ്പെടുക. നൂറ്റി മുപ്പതിൽപരം സ്ഥലത്ത് മൂസാ നബി (അ)യുടെ പേർ ക്വുർആനിൽ പറയപ്പെട്ടിരിക്കുന്നു. കഴിഞ്ഞുപോയ സമുദായങ്ങളിൽവെച്ച് ഏറ്റവും വലിയ ഒരു സമുദായത്തിലേക്ക് നിയോഗിക്കപ്പെട്ട റസൂലും, ആദ്യന്തം സംഭവബഹുലമായ ഒരു നീണ്ട ചരിത്രത്തിന്റെ നായകനുമായിരുന്നു ആ പ്രവാചകൻ. ആ നിലക്ക് നബി തിരുമേനിﷺക്കും അവിടുത്തെ സമുദായത്തിനും ആ ചരിത്രത്തിൽ നിന്നും വളരെയധികം മാതൃകകളും പാഠങ്ങളും ഗ്രഹിക്കുവാനുണ്ട്. അതുകൊണ്ടാണ് ആ പ്രവാചകവര്യന്റെ ചരിത്രത്തിന് അല്ലാഹു ഇത്രയധികം പ്രാധാന്യം കൽപിച്ചിരിക്കുന്നത്.

قَالَ إِن كُنتَ جِئْتَ بِآيَةٍ فَأْتِ بِهَا

**﴾106﴿ അവൻ [ഫിർഔൻ] പറഞ്ഞു: നീ വല്ല ദൃഷ്ടാന്തവും കൊണ്ടുവന്നിട്ടുണ്ടെങ്കിൽ, അത് (ഇങ്ങു) കൊണ്ടുവാ,**

إِن كُنتَ مِنَ ٱلصَّـٰدِقِينَ ﴿١٠٦﴾

**നീ സത്യവാന്മാരിൽപെട്ടവനാണെങ്കിൽ!'**

فَأَلْقَىٰ عَصَاهُ فَإِذَا هِىَ ثُعْبَانٌ مُّبِينٌ ﴿١٠٧﴾

﴾107﴿ **അപ്പോൾ അദ്ദേഹം തന്റെ വടിയിട്ടു; അപ്പോഴതാ അത് പ്രത്യക്ഷമായ ഒരു സർപ്പം!**

وَنَزَعَ يَدَهُۥ فَإِذَا هِىَ بَيْضَآءُ لِلنَّـٰظِرِينَ ﴿١٠٨﴾

﴾108﴿ **അദ്ദേഹം തന്റെ കൈ പുറത്തെടുത്തു (കാട്ടി); അപ്പോഴതാ നോക്കുന്നവർക്ക് (അത്)വെള്ള നിറമുള്ളത്!**

---

﴾106﴿ قَالَ അവൻ പറഞ്ഞു إِنْ كُنْتَ നീ ആണെങ്കിൽ جِئْتَ നീ വന്നിരിക്കുന്നു (എങ്കിൽ) بِآيَةٍ വല്ല ദൃഷ്ടാന്തവുംകൊണ്ട് فَأْتِ بِهَا എന്നാലത് കൊണ്ടുവാ إِنْ كُنْتَ നീ ആണെങ്കിൽ مِنَ الصَّادِقِينَ സത്യം പറയുന്നവരിൽ ﴾107﴿ فَأَلْقَى അപ്പോൾ അദ്ദേഹം ഇട്ടു عَصَاهُ അദ്ദേഹത്തിന്റെ വടി فَإِذَا هِيَ അപ്പോൾ (അതാ) അത് ثُعْبَانٌ ഒരു സർപ്പം, പെരുമ്പാമ്പ് مُبِينٌ പ്രത്യക്ഷമായ, തനി ﴾108﴿ وَنَزَعَ അദ്ദേഹം നീക്കി (പുറത്തു) എടുക്കുകയും ചെയ്തു يَدَهُ തന്റെ കൈ فَإِذَا هِيَ അപ്പോൾ (അതാ) അത് بَيْضَاءُ വെളുത്തത് لِلنَّاظِرِينَ നോക്കുന്നവർക്ക്

---

സീനാ താഴ്‌വരയിൽ വെച്ച് മൂസാ നബി (അ)യെ ഫിർഔന്റെ അടുക്കലേക്കും മറ്റും റസൂലായി നിയോഗിച്ചയച്ച അവസരത്തിൽ തന്നെ, അദ്ദേഹത്തിന് രണ്ടു മഹാദൃഷ്ടാന്തങ്ങളായി നിശ്ചയിച്ചുകൊടുത്തിരുന്നതാണ് അദ്ദേഹത്തിന്റെ വടിയും കയ്യും, കൂടുതൽ വിവരണത്തിന് സൂ: ക്വസ്വസ്വും, ത്വാഹായും നോക്കുക.

## വിഭാഗം - 14

قَالَ ٱلْمَلَأُ مِن قَوْمِ فِرْعَوْنَ إِنَّ هَـٰذَا لَسَـٰحِرٌ عَلِيمٌ ﴿١٠٩﴾

﴾109﴿ **ഫിർഔന്റെ ജനങ്ങളിൽ നിന്നുള്ള പ്രധാനികൾ പറഞ്ഞു: 'നിശ്ചയമായും ഇവൻ, (വളരെ) അറിവുള്ളതായ ഒരു ജാലവിദ്യക്കാരൻ തന്നെ;**

يُرِيدُ أَن يُخْرِجَكُم مِّنْ أَرْضِكُمْ ۖ فَمَاذَا تَأْمُرُونَ ﴿١١٠﴾

﴾110﴿ **'നിങ്ങളെ നിങ്ങളുടെ നാട്ടിൽ നിന്ന് പുറത്താക്കുവാൻ അവൻ ഉദ്ദേശിക്കുന്നു. അതിനാൽ, (ഇവനെപറ്റി) നിങ്ങൾ എന്തു കൽപിക്കുന്നു [എന്താണ് നിങ്ങൾക്ക് നിർദ്ദേശിക്കുവാനുള്ളത്]?!**

﴾109﴿ قَالَ الْمَلأُ സംഘം (പ്രധാനികൾ) പറഞ്ഞു مِنْ قَوْمِ ജനങ്ങളിൽ നിന്ന് فِرْعَوْنَ ഫിർഔന്റെ إِنَّ هَذَا നിശ്ചയമായും, ഇത്, ഇവൻ لَسَاحِرٌ ഒരു സിഹ്‌റുകാരൻ (ജാലവിദ്യക്കാരൻ) തന്നെ عَلِيمٌ അറിവുള്ള ﴾110﴿ يُرِيدُ അവൻ ഉദ്ദേശിക്കുന്നു أَنْ يُخْرِجَكُمْ നിങ്ങളെ പുറത്താക്കു (ബഹിഷ്കരിക്കു)വാൻ مِنْ أَرْضِكُمْ നിങ്ങളുടെ ഭൂമിയിൽ (നാട്ടിൽ)നിന്ന് فَمَاذَا അപ്പോൾ (അതിനാൽ) എന്താണ് تَأْمُرُونَ നിങ്ങൾ കൽപിക്കുന്നു (നിർദ്ദേശിക്കുന്നു)

---

മൂസാ (അ) ദൃഷ്ടാന്തങ്ങൾ കാട്ടിക്കൊടുത്തപ്പോൾ അവരിലുള്ള പ്രധാനികൾ തമ്മിൽ പറയുന്നതാണിത്. ഫിർഔനും ഇപ്രകാരം പറഞ്ഞതായും, പ്രധാനികളോട് നിർദ്ദേശം ആവശ്യപ്പെട്ടതായും സൂ: ശുഅറാഇൽ (34:35) കാണാം. അപ്പോൾ, എല്ലാവരും അന്യോന്യം കൂടിയാലോചിച്ചായിരുന്നു മൂസാ നബി (അ)ക്കെതിരെയുള്ള നയം തീരുമാനിച്ചതെന്ന് മനസ്സിലാക്കാം. വളരെ നിപുണനായ ഒരു ജാലവിദ്യക്കാരനാണിവൻ. അതുവഴി നിങ്ങളെ മയക്കി വഞ്ചിച്ചു ഇവിടെനിന്ന് ബഹിഷ്കൃതരാക്കുവാനുള്ള ഒരു സൂത്രമാണിത്. അതുകൊണ്ട് ഇവനെ വെറുതെ വിട്ടുകൂടാ. അതെങ്ങിനെ വേണം? ഇതാണവരുടെ ആലോചന.

ജാലിവിദ്യ, ആഭിചാരം, ഇന്ദ്രജാലം, ചെപ്പടിവിദ്യ മുതലായവക്കെല്ലാം പറയപ്പെടുന്ന വാക്കാണ് سحر (സിഹ്ർ) എന്നും, അതിന്റെ കർതൃനാമമാണ് ساحر (സാഹിർ) എന്നും, യഥാർത്ഥം മനസ്സിലാക്കുവാൻ പ്രയാസമായ എല്ലാ പകിട്ടുവേലകൾക്കും ഈ വാക്ക് ഉപയോഗിക്കപ്പെടുമെന്നും സൂ: അൽബക്വറഃ102 ന്റെ വ്യാഖ്യാനത്തിലും മറ്റും മുമ്പ് വിവരിച്ചിട്ടുള്ളത് ഓർക്കുക.

قَالُوٓاْ أَرۡجِهۡ وَأَخَاهُ وَأَرۡسِلۡ فِي ٱلۡمَدَآئِنِ حَٰشِرِينَ ﴿١١١﴾

**﴾111﴿ അവർ (ഫിർഔനിനോട്) പറഞ്ഞു: 'അവന്നും, അവന്റെ സഹോദരനും ഇടകൊടുക്കുക; നഗരങ്ങളിൽ ശേഖരിക്കുന്ന ആളുകളെ നിയോഗിച്ചയക്കുകയും ചെയ്യുക;-**

يَأۡتُوكَ بِكُلِّ سَٰحِرٍ عَلِيمٍ ﴿١١٢﴾

**﴾112﴿ (നല്ലപോലെ) അറിയുന്നവരായ എല്ലാ ജാലവിദ്യക്കാരെയും (ശേഖരിച്ച്) അവർ അങ്ങയുടെ അടുക്കൽ കൊണ്ടുവരട്ടെ'.**

---

﴾111﴿ قَالُوا അവർ പറഞ്ഞു أَرْجِهْ അവനെ പിന്തിച്ചു വെക്കുക, അവനെ ഒഴിവ്(ഇട) നൽകുക وَأَخَاهُ അവന്റെ സഹോദരനെയും وَأَرْسِلْ അയക്കുക (നിയോഗിക്കുക)യും ചെയ്യുക فِي الْمَدَائِنِ പട്ടണങ്ങളിൽ حَاشِرِينَ ശേഖരിക്കുന്ന (ഒരുമിച്ചു കൂട്ടുന്ന)വരെ

﴾112﴿ يَأْتُوكَ അവർ നിനക്ക് (അങ്ങേക്ക്)വരും (വരട്ടെ) بِكُلِّسَاحِرٍ എല്ലാ ജാലവിദ്യക്കാരെയും കൊണ്ട് عَلِيمٍ അറിവുള്ള

മൂസാ നബി (അ)യെ റസൂലായി നിശ്ചയിച്ചപ്പോൾ, അദ്ദേഹത്തിന് വാചാലമായി സംസാരിക്കുവാൻ വിഷമമുണ്ടായിരുന്നത് നിമിത്തം, അദ്ദേഹത്തിന്റെ അപേക്ഷയനുസരിച്ച് സഹോദരൻ ഹാറൂൻ നബി (അ)യെ ഒരു സഹായകനായി അദ്ദേഹത്തിന് അല്ലാഹു നിശ്ചയിച്ചു കൊടുത്തിരുന്നു. രണ്ടുപേരും കൂടിയായിരുന്നു ഫിർഔനെ സമീപിച്ചത്. അതുകൊണ്ടാണ് 'അവനെയും അവന്റെ സഹോദരനെയും തൽക്കാലം ഇട കൊടുത്തു വിടുക' എന്ന് അവർ പറഞ്ഞത്. ഫിർഔന്റെ നിർദ്ദേശപ്രകാരം വളരെ ജാലവിദ്യക്കാർ ശേഖരിക്കപെട്ടു.

وَجَآءَ ٱلسَّحَرَةُ فِرْعَوْنَ قَالُوٓا۟ إِنَّ لَنَا لَأَجْرًا إِن كُنَّا نَحْنُ ٱلْغَٰلِبِينَ ﴿١١٣﴾

**﴾113﴿ ജാലവിദ്യക്കാർ ഫിർഔന്റെ അടുക്കൽ വരുകയും ചെയ്തു. അവർ പറഞ്ഞു: 'വിജയിക്കുന്നവർ ഞങ്ങളാണെങ്കിൽ, നിശ്ചയമായും ഞങ്ങൾക്ക് ഒരു (വമ്പിച്ച) പ്രതിഫലം ഉണ്ടായിരിക്കുമല്ലോ!'**

قَالَ نَعَمْ وَإِنَّكُمْ لَمِنَ ٱلْمُقَرَّبِينَ ﴿١١٤﴾

**﴾114﴿ അവൻ പറഞ്ഞു: 'അതെ, (മാത്രമല്ല) നിശ്ചയമായും നിങ്ങൾ, (നമ്മുടെ അടുക്കൽ) സാമീപ്യം സിദ്ധിച്ചവരിൽ പെട്ടവരുമായിരിക്കും'.**

﴾113﴿ وَجَاءَالسَّحَرَةُ ജാലവിദ്യക്കാർ വരുകയും ചെയ്തു فِرْعَوْنَ ഫിർഔന്റെ അടുക്കൽ قَالُوا അവർ പറഞ്ഞു إِنَّلَنَا നിശ്ചയമായും ഞങ്ങൾക്കുണ്ട് (അല്ലേ) لأَجْرًا ഒരു (വമ്പിച്ച) പ്രതിഫലം തന്നെ إِنْ كُنَّا ഞങ്ങൾ ആയെങ്കിൽ نَحْنُ ഞങ്ങൾ (തന്നെ) الْغَالِبِينَ വിജയികൾ, കവച്ചുവെക്കുന്നവർ ﴾114﴿ قَالَنَعَمْ അവൻ പറഞ്ഞു: അതെ وَإِنَّكُمْ നിശ്ചയമായും നിങ്ങൾ (ആകുന്നു താനും) لَمِنَالْمُقَرَّبِينَ സാമീപ്യം നൽകപ്പെട്ട (സിദ്ധിച്ച)വരിൽ പെട്ട(വർ) തന്നെ

മൂസാ നബി (അ)യോട് മത്സരിക്കുവാൻ വേണ്ടി ജാലവിദ്യക്കാർ വമ്പിച്ച ഒരുക്കങ്ങൾ ചെയ്തിരുന്നു. അതിനായി അവരുടെ വടികൾ, കയറുകൾ മുതലായ സാമഗ്രികളും കൊണ്ടുവന്നിരുന്നു (20:66). നിശ്ചയ പ്രകാരം ഒരു ഉത്സവ ദിവസം ഇളയുച്ച സമയത്തായിരുന്നു അത് (20:59). എല്ലാവരും രംഗത്ത് ഒരുമിച്ചുകൂടി.

قَالُوا۟ يَٰمُوسَىٰٓ

**﴾115﴿ അവർ [ജാലവിദ്യക്കാർ] പറഞ്ഞു: 'മൂസാ,**

إِمَّآ أَن تُلۡقِىَ وَإِمَّآ أَن نَّكُونَ نَحۡنُ ٱلۡمُلۡقِينَ ﴿١١٥﴾

ഒന്നുകിൽ നീ (ആദ്യം വടി)ഇടുക, ഒന്നുകിൽ (ആദ്യം) ഇടുന്നവർ ഞങ്ങളായിരിക്കുക (-ഏതാണ് വേണ്ടത്)?'

قَالَ أَلۡقُواْۖ

﴾116﴿ അദ്ദേഹം [മൂസാ] പറഞ്ഞു: 'നിങ്ങൾ ഇട്ടുകൊള്ളുവിൻ.

فَلَمَّآ أَلۡقَوۡاْ سَحَرُوٓاْ أَعۡيُنَ ٱلنَّاسِ وَٱسۡتَرۡهَبُوهُمۡ وَجَآءُو بِسِحۡرٍ عَظِيمٍ ﴿١١٦﴾

അങ്ങനെ, അവർ ഇട്ടപ്പോൾ, അവർ മനുഷ്യരുടെ കണ്ണുകളെ പകിട്ടാക്കുകയും, അവർ അവരെ പേടിപ്പെടുത്തുകയും ചെയ്തു. അവർ ഒരു വമ്പിച്ച ജാലവിദ്യ (തന്നെ) കൊണ്ടു വരുകയും ചെയ്തു.

---

﴾115﴿ قَالُوا അവർ പറഞ്ഞു يَامُوسَى മൂസാ إِمَّا أَنْ تُلْقِيَ ഒന്നുകിൽ നീ ഇടുക وَإِمَّا أَنْ نَكُونَ ഒന്നുകിൽ ഞങ്ങളായിരിക്കുക نَحْنُ ഞങ്ങൾ (തന്നെ) الْمُلْقِينَ ഇടുന്നവർ ﴾116﴿ قَالَ അദ്ദേഹം പറഞ്ഞു أَلْقُوا നിങ്ങൾ ഇട്ടുകൊള്ളുവിൻ فَلَمَّا أَلْقَوْا അങ്ങനെ അവർ ഇട്ടപ്പോൾ سَحَرُوا അവർ പകിട്ടാക്കി, മായത്തിലാക്കി أَعْيُنَ النَّاسِ മനുഷ്യരുടെ കണ്ണുകളെ وَاسْتَرْهَبُوهُمْ അവരെ അവർ പേടിപ്പെടുത്തുകയും ചെയ്തു وَجَاءُوا അവർ വരുകയും ചെയ്തു بِسِحْرٍ ഒരു ജാലവിദ്യയുമായി عَظِيمٍ വമ്പിച്ചതായ

---

ചില മായാതന്ത്രങ്ങൾ വഴി ജാലവിദ്യക്കാരുടെ വടികളും കയറുകളും കാണികളുടെ ദൃഷ്ടിയിൽ പാമ്പുകളായി തോന്നി. അവർ അത് കണ്ട് ഭയപ്പെടുകയും ചെയ്തു. ജാലവിദ്യയുടെ ഇനത്തിൽ വളരെ വമ്പിച്ച വിദ്യ തന്നെയായിരുന്നു അവർ പ്രകടിപ്പിച്ചത്. അല്ലാഹു പറയുന്നു:-

۞ وَأَوۡحَيۡنَآ إِلَىٰ مُوسَىٰٓ أَنۡ أَلۡقِ عَصَاكَۖ فَإِذَا هِىَ تَلۡقَفُ مَا يَأۡفِكُونَ ﴿١١٧﴾

﴾117﴿ മൂസാക്ക് നാം 'വഹ്യ്' [സന്ദേശം] നൽകുകയും ചെയ്തു: നിന്റെ വടി നീ ഇട്ടേക്കുക' എന്ന്. അപ്പോഴതാ, അവർ കൃത്രിമമാ(യുണ്ടാ)ക്കിയിരുന്നതിനെ അത് വിഴുങ്ങുന്നു!

فَوَقَعَ ٱلۡحَقُّ وَبَطَلَ مَا كَانُواْ يَعۡمَلُونَ ﴿١١٨﴾

﴾118﴿ അങ്ങനെ, യഥാർത്ഥം സംഭവിച്ചു. [സത്യം പുലർന്നു]; അവർ പ്രവർത്തിച്ചുകൊണ്ടിരുന്നത് വിഫലമാകുകയും ചെയ്തു.

فَغُلِبُوا۟ هُنَالِكَ وَٱنقَلَبُوا۟ صَٰغِرِينَ ﴿١١٩﴾

**﴾119﴿ അപ്പോൾ, അവിടംവെച്ച് അവർ പരാജയപ്പെട്ടു; അവർ നിസ്സാരന്മാരായി മാറുകയും ചെയ്തു.**

﴾117﴿ وَأَوْحَيْنَا നാം സന്ദേശം നൽകുകയും ചെയ്തു إِلَىٰ مُوسَىٰ മൂസാക്ക് أَنْ أَلْقِ നീ ഇടുക (ഇടണം) എന്ന് عَصَاكَ നിന്റെ വടി فَإِذَا هِيَ അപ്പോൾ (അതാ) അത് تَلْقَفُ അതു വിഴുങ്ങുന്നു مَا يَأْفِكُونَ അവർ കൃത്രിമം (കള്ളം) പ്രവർത്തിച്ചിരുന്നത് ﴾118﴿ فَوَقَعَ അങ്ങനെ സംഭവിച്ചു, സ്ഥാപിതമായി الْحَقُّ യഥാർത്ഥം, സത്യം, കാര്യം وَبَطَلَ വിഫലമാകുക (നിരർത്ഥമാകുക)യും ചെയ്തു مَا كَانُوا അവർ ആയിരുന്നത് يَعْمَلُونَ അവർ പ്രവർത്തിക്കും ﴾119﴿ فَغُلِبُوا അപ്പോൾ (അങ്ങനെ) അവർ, പരാജയപ്പെട്ടു هُنَالِكَ അവിടത്തിൽ وَانْقَلَبُوا അവർ മറിയുക (മാറുക)യും ചെയ്തു صَاغِرِينَ ചെറിയവരായി (നിസ്സാരന്മാരായി).

മൂസാ (അ) വടി നിലത്തിട്ടത് അല്ലാഹുവിൽ നിന്നുള്ള വഹ്‌യനുസരിച്ചാണെന്ന് പറഞ്ഞത് പ്രത്യേകം ശ്രദ്ധേയമാണ്. ദൃഷ്ടാന്തങ്ങൾ വെളിപ്പെടുത്തുന്നത് അല്ലാഹുവാണെന്നും, അതിൽ നബിമാർക്കോ മറ്റോ തങ്ങളുടെ കഴിവൊന്നും പ്രയോഗിക്കുവാനില്ലെന്നുമാണ് സൂചിപ്പിക്കുന്നത്. ജാലവിദ്യക്കാരുടെ സാമഗ്രികൾ പാമ്പുകളാണെന്ന് ജനങ്ങൾക്ക് തോന്നിയതല്ലാതെ യഥാർത്ഥത്തിൽ അവക്ക് മാറ്റമൊന്നും സംഭവിച്ചിട്ടില്ല. മൂസാ (അ)ന്റെ വടിയാകട്ടെ, യഥാർത്ഥ സർപ്പംതന്നെയാണ് താനും. ആ കൃത്രിമപ്പാമ്പുകളെയെല്ലാം ആ സർപ്പം വിഴുങ്ങുകയായി. അത് കണ്ടപ്പോൾ ജാലവിദ്യക്കാർക്ക് കാര്യം മനസ്സിലായി. അതെ, മൂസാ നബി (അ)യുടേത് ജാല വിദ്യയല്ലെന്നും, ദിവ്യദൃഷ്ടാന്തം തന്നെയാണെന്നും. അവർ പരാജയം സമ്മതിച്ചു. മാത്രമല്ല:-

وَأُلْقِىَ ٱلسَّحَرَةُ سَٰجِدِينَ ﴿١٢٠﴾

**﴾120﴿ ജാലവിദ്യക്കാർ സാഷ്ടാംഗം നമസ്കരിക്കുന്നവരായി വീഴ്ത്തപ്പെടുക [നിലംപതിക്കുക]യും ചെയ്തു.**

قَالُوٓا۟ ءَامَنَّا بِرَبِّ ٱلْعَٰلَمِينَ ﴿١٢١﴾

**﴾121﴿ അവർ പറഞ്ഞു: 'ഞങ്ങൾ (സർവ്വ) ലോക രക്ഷിതാവിൽ വിശ്വസിച്ചു:-**

رَبِّ مُوسَىٰ وَهَٰرُونَ ﴿١٢٢﴾

**﴾122﴿ (അതെ) മൂസായുടെയും, ഹാറൂന്റെയും റബ്ബിൽ'**

﴾120﴿ وَأُلْقِيَ ഇടപ്പെടുക (വീഴ്ത്തപ്പെടുക)യും ചെയ്തു (നിലംപതിച്ചു) السَّحَرَةُ ജാലവിദ്യക്കാർ سَاجِدِينَ സുജൂദ് (സാഷ്ടാംഗ നമസ്കാരം) ചെയ്യുന്നവരായ ﴾121﴿ قَالُوا

അവർ പറഞ്ഞു ءَامَنَّا ഞങ്ങൾ വിശ്വസിച്ചു بِرَبِّ രക്ഷിതാവിൽ الْعَالَمِينَ ലോകരുടെ (സർവ്വ ലോകത്തിന്റെ) ﴾122﴿ رَبِّ مُوسَى അതായത് മൂസായുടെ റബ്ബ് وَهَارُونَ ഹാറൂന്റെയും

---

പക്ഷേ, ഫിർഔനും സിൽബന്ധികളും പരാജയം സമ്മതിച്ചില്ല. അവരുടെ അഹന്ത അതിന് അനുവദിക്കുകയില്ലല്ലോ. മൂസാ (അ) കാണിച്ചത് സിഹ്റിന്റെ ഇനത്തിൽപെട്ട തല്ലെന്ന് അവർക്ക് മനസ്സിലായാൽ തന്നെയും അവരുടെ സർവ്വാധിപത്യത്തിനും ഔന്നത്യത്തിനും അതെങ്ങിനെ യോജിക്കും?! ഞാനല്ലാതെ നിങ്ങൾക്ക് വേറെ ദൈവമില്ലെന്നും, നിങ്ങളുടെ ഏറ്റവും വലിയ റബ്ബ് ഞാൻ തന്നെയാണെന്നും വിളംബരം ചെയ്തവനാണ് ഫിർഔൻ (28:38; 79:24) എന്നിരിക്കെ, ജാലവിദ്യക്കാരെ വെറുതെ വിടുവാനോ, അവർ പരാജയപ്പെട്ടതിന്റെ രഹസ്യം അന്വേഷിച്ചറിയുവാനോ അവന് എങ്ങിനെ സന്മനസ്സുണ്ടാകും?! അങ്ങനെ, അധികാര ശക്തിയും, മർദ്ദനമുറയും തന്നെ ഉപയോഗിക്കുവാൻ അവൻ തീർച്ചയാക്കി. അതിനായി അവരുടെ മേൽ സൂത്രപരമായ ഒരു ആരോപണവും!.

قَالَ فِرْعَوْنُ ءَامَنتُم بِهِۦ قَبْلَ أَنْ ءَاذَنَ لَكُمْ ۖ إِنَّ هَٰذَا لَمَكْرٌ مَّكَرْتُمُوهُ فِى ٱلْمَدِينَةِ لِتُخْرِجُوا۟ مِنْهَآ أَهْلَهَا ۖ فَسَوْفَ تَعْلَمُونَ ﴿١٢٣﴾

**﴾123﴿ ഫിർഔൻ പറഞ്ഞു: 'നിങ്ങൾക്ക് ഞാൻ സമ്മതം നൽകുന്നതിന് മുമ്പ് നിങ്ങൾ അവനിൽ വിശ്വസിച്ചുവോ?! നിശ്ചയമായും, ഇത് നിങ്ങൾ നഗരത്തിൽ വെച്ച് നടത്തിയ ഒരു (ഗൂഢ)തന്ത്രമാണ്; അതിലെ ആൾക്കാരെ അതിൽ നിന്ന് ബഹിഷ്കരിക്കുവാനായി. അതിനാൽ, വഴിയെ നിങ്ങൾക്കറിയാം!**

لَأُقَطِّعَنَّ أَيْدِيَكُمْ وَأَرْجُلَكُم مِّنْ خِلَٰفٍ ثُمَّ لَأُصَلِّبَنَّكُمْ أَجْمَعِينَ ﴿١٢٤﴾

**﴾124﴿ 'നിങ്ങളുടെ കൈകളും കാലുകളും (ഒന്നൊന്നിന്റെ) എതിരിൽ ഞാൻ മുറിച്ചു കളയുക തന്നെ ചെയ്യും. പിന്നെ നിങ്ങളെ മുഴുവനും ഞാൻ ക്രൂശിക്കുകയും തന്നെ ചെയ്യും'.**

---

﴾123﴿ قَالَ فِرْعَوْنُ ഫിർഔൻ പറഞ്ഞു آمَنْتُمْ നിങ്ങൾ വിശ്വസിച്ചു(വോ) بِهِ അവനിൽ قَبْلَ മുമ്പ് أَنْ آذَنَ ഞാൻ സമ്മതം തരുന്നതിന് لَكُمْ നിങ്ങൾക്ക് إِنَّ هَذَا നിശ്ചയമായും ഇത് لَمَكْرٌ ഒരു തന്ത്രം തന്നെ مَكَرْتُمُوهُ നിങ്ങളത് തന്ത്രം ചെയ്തു(നടത്തിയിരിക്കുന്നു) فِي الْمَدِينَةِ നഗരത്തിൽ لِتُخْرِجُوا നിങ്ങൾ പുറത്താക്കുവാൻവേണ്ടി مِنْهَا അതിൽ നിന്ന് أَهْلَهَا അതിലെ ആൾക്കാരെ فَسَوْفَ അതിനാൽ വഴിയെ تَعْلَمُونَ നിങ്ങൾ അറിയും, നിങ്ങൾക്കറിയാം ﴾124﴿ لَأُقَطِّعَنَّ തീർച്ചയായും ഞാൻ മുറിച്ചുകളയും أَيْدِيَكُمْ

نِّنَّ നിങ്ങളുടെ കൈകളെ مِنۡ خِلَٰفٍ وَأَرۡجُلَكُمۡ നിങ്ങളുടെ കാലുകളെയും എതിരിൽ ثُمَّ പിന്നെ, പിന്നീട് لَأُصَلِّبَنَّكُمۡ നിങ്ങളെ ഞാൻ ക്രൂശിക്കുകതന്നെ ചെയ്യും أَجۡمَعِينَ മുഴുവനും

---

ജാലവിദ്യക്കാർ പരാജയപ്പെട്ടതിലല്ല–സമ്മതം കൂടാതെ അവർ മൂസാ നബി (അ) യിൽ വിശ്വസിച്ചതിലാണ്– ഫിർഔന് കൂടുതൽ അമർഷമുള്ളത്. നിങ്ങളുടെയെല്ലാം ദൈവവും സർവ്വാധികാരിയുമായ ഞാൻ, എന്റെ പക്ഷം വിജയിപ്പിക്കുവാൻ വേണ്ടി വമ്പിച്ച പ്രതിഫലവും സ്ഥാനമാനവും വാഗ്ദാനം ചെയ്തുകൊണ്ട് രംഗത്തിറക്കിയവ രാണ് നിങ്ങൾ. എന്നിരിക്കെ, എന്റെ ഉത്തരവ് കിട്ടാതെ നിങ്ങൾ അവനിൽ വിശ്വസി ക്കുകയോ? ഇതായിരുന്നു അവരുടെ മേലുള്ള കുറ്റാരോപണം. അതോടുകൂടി മറ്റൊരു അപവാദവും, ഒപ്പംതന്നെ വിധിയും! മൂസായും നിങ്ങളും ചേർന്ന് ഈ നഗരത്തിൽ വെച്ച് നടത്തിയ ഒരു ഗൂഢാലോചനയുടെ ഫലമാണിത്. മൂസായുടെ ആവശ്യം –ഈ നാട്ടുകാരെ ഇവിടെ നിന്ന് ബഹിഷ്കരിച്ചു ഇവിടെ പ്രതാപം വരിക്കുക – സാധ്യമാകു വാൻവേണ്ടി ആസൂത്രണം ചെയ്യപ്പെട്ടതാണിത്. അതുകൊണ്ട് ഞാൻ നിങ്ങളെ ഒന്നു പഠിപ്പിക്കാം. നിങ്ങളുടെ മുഴുവനും കയ്യും കാലും –ഒന്നു വലത്തേതെങ്കിൽ മറ്റേത് ഇടത്തേതായി– ഞാൻ ഛേദിക്കുകയും അവസാനം നിങ്ങളെ കുരിശിൽ തറക്കുകയും ചെയ്യും എന്ന് ഫിർഔൻ ആക്രോശിച്ചു. കൂട്ടത്തിൽ, നിങ്ങൾക്ക് സിഹ്ർ പഠിപ്പിച്ചു തന്ന നിങ്ങളുടെ നേതാവാണ് മൂസാ എന്നു കൂടി ഫിർഔൻ പറഞ്ഞിരുന്നതായി മറ്റൊരു സ്ഥലത്ത് (20:71). അല്ലാഹു ഉദ്ധരിച്ചിരിക്കുന്നു. ആ സത്യവിശ്വാസികൾ കുലുങ്ങിയി ല്ല. സത്യം ബോധ്യപ്പെടുകയും വിശ്വാസം ദൃഢപ്പെടുകയും ചെയ്താൽ പിന്നെ ഭീഷ ണിക്കും ശിക്ഷക്കും വിലയില്ലല്ലോ.

قَالُوٓاْ إِنَّآ إِلَىٰ رَبِّنَا مُنقَلِبُونَ ﴿١٢٥﴾

**﴾125﴿ അവർ പറഞ്ഞു: 'ഞങ്ങൾ ഞങ്ങളുടെ റബ്ബിങ്കലേക്ക് തിരിച്ചെത്തു ന്നവരാണ്'.**

وَمَا تَنقِمُ مِنَّآ إِلَّآ أَنۡ ءَامَنَّا بِـَٔايَٰتِ رَبِّنَا لَمَّا جَآءَتۡنَاۚ رَبَّنَآ أَفۡرِغۡ عَلَيۡنَا صَبۡرًا وَتَوَفَّنَا مُسۡلِمِينَ ﴿١٢٦﴾

**﴾126﴿ 'ഞങ്ങളുടെ റബ്ബിന്റെ ദൃഷ്ടാന്തങ്ങൾ ഞങ്ങൾക്ക് വന്ന പ്പോൾ ഞങ്ങൾ അതിൽ വിശ്വസിച്ച തിനല്ലാതെ (മറ്റൊന്നിനും) ഞങ്ങളെ നീ കുറ്റപ്പെടുത്തുന്നില്ല താനും'.**

**(അവർ പ്രാർത്ഥിച്ചു:) ഞങ്ങളുടെ റബ്ബേ, ഞങ്ങളുടെ മേൽ നീ ക്ഷമ ഒഴിച്ചു തരേണമേ! ഞങ്ങളെ 'മുസ്ലിം'കളായിക്കൊണ്ട് മരിപ്പിക്കു കയും ചെയ്യേണമേ!'**

---

﴾125﴿ قَالُوا അവർ പറഞ്ഞു إِنَّا നിശ്ചയമായും ഞങ്ങൾ إِلَىٰ رَبِّنَا ഞങ്ങളുടെ റബ്ബിങ്ക ലേക്ക് مُنقَلِبُونَ തിരിഞ്ഞു (മടങ്ങി) എത്തുന്നവരാണ് ﴾126﴿ وَمَا تَنقِمُ നീ കുറ്റപ്പെടു

ത്തുന്നുമില്ല(ല്ലോ) إِلاَّأَنْ آمَنَّا ഞങ്ങളെപറ്റി مِنَّا ഞങ്ങൾ വിശ്വസിച്ചതല്ലാതെ, വിശ്വസി ച്ചതിനല്ലാതെ بِآيَاتِ ദൃഷ്ടാന്തങ്ങളിൽ رَبِّنَا ഞങ്ങളുടെ റബ്ബിന്റെ لَمَّاجَاءَتْنَا അത് ഞങ്ങൾക്ക് വന്നപ്പോൾ رَبَّنَا ഞങ്ങളുടെ റബ്ബേ أَفْرِغْ നീ ഒഴിക്ക(വർഷിപ്പിക്ക)ണേ عَلَيْنَا ഞങ്ങളിൽ, ഞങ്ങൾക്ക് صَبْرًا ക്ഷമയെ وَتَوَفَّنَا ഞങ്ങളെ പൂർത്തിയായെടുക്കു ക(മരിപ്പിക്കുക)യും വേണമേ مُسْلِمِينَ മുസ്ലിംകളായി, കീഴൊതുങ്ങിയവരായിക്കൊണ്ട്

---

ഞങ്ങൾ ഏതായാലും ഞങ്ങളുടെ റബ്ബിങ്കലേക്ക് തിരിച്ചു ചെല്ലേണ്ടുന്നവരാണ്. ഞങ്ങളുടെ മേൽ നീ ആരോപിച്ച കുറ്റം യഥാർത്ഥത്തിൽ ഒരു കുറ്റമല്ല. ഞങ്ങൾ ഞങ്ങളുടെ കടമ നിർവ്വഹിച്ചുവെന്നേയുള്ളൂ. അതുകൊണ്ട് നിന്റെ ഭീഷണിയും ശിക്ഷയും ഞങ്ങൾ ഭയപ്പെടുന്നില്ല എന്ന് ആ ധീരമനസ്കർ ഫിർഔന് മറുപടികൊടുത്തു. തങ്ങൾക്ക് ദൃഢതയും ക്ഷമയും നൽകുവാനും, തങ്ങളെ കീഴൊതുക്കവും അനുസരണവുമുള്ള സത്യവിശ്വാസികളായിത്തന്നെ അവസാനിപ്പിക്കുവാനും അവർ അല്ലാഹുവിനോട് പ്രാർത്ഥിക്കുകയും ചെയ്തു. ഫിർഔൻ ഭീഷണിപ്പെടുത്തിയ ആ ശിക്ഷ അവൻ നടപ്പിൽ വരുത്തിയോ ഇല്ലേ എന്ന് അല്ലാഹു വ്യക്തമാക്കിയിട്ടില്ല. നടപ്പിൽ വരുത്താതിരിക്കുമാറുള്ള കാരണങ്ങളൊന്നും കാണപ്പെടാത്ത സ്ഥിതിക്കും, ഫിർഔന്റെ ഔന്നത്യവും, ഡംഭും ആലോചിക്കുമ്പോഴും അതവൻ ശരിക്കും നടപ്പിൽ വരുത്തിയിരിക്കാമെന്ന് കുരുതുവാനേ വഴി കാണുന്നുള്ളൂ. അല്ലാഹുവിനറിയാം. അങ്ങനെ -ഇബ്നു അബ്ബാസ്, ക്വത്താദഃ, ഇബ്നു ജുറൈജ് (റ) മുതലായവരിൽ നിന്ന് നിവേദനം ചെയ്യപ്പെട്ടതുപോലെ- രാവിലെ ജാലവിദ്യക്കാരായി രംഗപ്രവേശം ചെയ്ത അവർ വൈകുന്നേരം രക്തസാക്ഷികളായിത്തീർന്നു.

## വിഭാഗം - 15

ജാലവിദ്യക്കാരെ ശിക്ഷിച്ചതുകൊണ്ടൊന്നും ഫിർഔന്റെ അരിശം തീരുകയില്ലല്ലോ. മൂസാ നബി (അ)യുടെ ദൗത്യം പരാജപ്പെടുത്തുവാനുള്ള മാർഗമെന്താണെന്നായി അവന്റെയും അവന്റെ ആൾക്കാരുടെയും ആലോചന.

وَقَالَ ٱلْمَلَأُ مِن قَوْمِ فِرْعَوْنَ أَتَذَرُ مُوسَىٰ وَقَوْمَهُۥ لِيُفْسِدُوا۟ فِى ٱلْأَرْضِ وَيَذَرَكَ وَءَالِهَتَكَ ۚ

**﴿127﴾ ഫിർഔന്റെ ജനങ്ങളിൽ നിന്നുള്ള പ്രധാനികൾ പറയുകയും ചെയ്തു: 'മൂസായെയും, അവന്റെ ജനങ്ങളെയും ഭൂമിയിൽ കുഴപ്പമുണ്ടാക്കുവാനും, അങ്ങയെയും അങ്ങയുടെ ദൈവങ്ങളെയും അവൻ വിട്ടുകളയുവാനും അങ്ങുന്നു (ഒഴിച്ചു) വിടുകയോ?! [അതിനൊരു പരിഹാരമുണ്ടാക്കുക തന്നെ വേണം]'.**

قَالَ سَنُقَتِّلُ أَبْنَآءَهُمْ وَنَسْتَحْيِۦ نِسَآءَهُمْ وَإِنَّا فَوْقَهُمْ قَـٰهِرُونَ ﴿١٢٧﴾

**അവൻ പറഞ്ഞു: 'അവരുടെ ആൺ മക്കളെ നാം (നിർദ്ദയം) കൊന്നൊടുക്കുകയും, അവരുടെ സ്ത്രീകളെ (ബാക്കിയാക്കി) ജീവിക്കുവാൻ വിടുകയും ചെയ്തുകൊള്ളാം. നാം അവരുടെ മേൽ സർവ്വാധിപത്യം നടത്തുന്നവരുമാകുന്നു'.**

﴾127﴿ وَقَالَ الْمَلَأُ പ്രധാനികൾ പറയുകയും ചെയ്തു, പ്രധാനികളും പറഞ്ഞു مِنْ قَوْمِ ജനങ്ങളിൽ നിന്ന് فِرْعَوْنَ ഫിർഔന്റെ أَتَذَرُ നീ (അങ്ങുന്ന്) വിടുകയോ مُوسَى മൂസായെ وَقَوْمَهُ അവന്റെ ജനങ്ങളെയും لِيُفْسِدُوا അവർ കുഴപ്പം (നാശം) ഉണ്ടാക്കുവാൻ വേണ്ടി فِي الْأَرْضِ ഭൂമിയിൽ (നാട്ടിൽ) وَيَذَرَكَ അവൻ നിന്നെ (അങ്ങയെ) വിടുവാനും, ഉപേക്ഷിക്കുവാനും وَآلِهَتَكَ നിന്റെ (അങ്ങയുടെ) ഇലാഹു (ദൈവം)കളെയും قَالَ അവൻ പറഞ്ഞു سَنُقَتِّلُ നാം കൊന്നൊടുക്കാം (ധാരാളം കൊല്ലാം) أَبْنَاءَهُمْ അവരുടെ ആൺമക്കളെ, പുത്രന്മാരെ وَنَسْتَحْيِي നാം ജീവിക്കുമാറാക്കു (ബാക്കിയാക്കു)കയും ചെയ്യും نِسَاءَهُمْ അവരുടെ സ്ത്രീകളെ وَإِنَّا നിശ്ചമായും നാം فَوْقَهُمْ അവരുടെ മീതെ قَاهِرُونَ സർവ്വാധിപത്യം നടത്തുന്നവരുമാണ്.

---

മൂസായെയും അവന്റെ ആൾക്കാരെയും നിലക്ക് നിറുത്താത്തപക്ഷം അവൻ നമ്മുടെ മതരംഗത്തും ഭരണരംഗത്തും കുഴപ്പങ്ങളുണ്ടാക്കും, അതിനൊരു നിവാരണം ഉണ്ടാക്കുക തന്നെ വേണമെന്ന് ആ പ്രധാനികൾ ഫിർഔനോട് ശുപാർശ ചെയ്തു. ഫിർഔന് തന്നെയും അങ്ങിനെ അഭിപ്രായമുണ്ടായിരുന്നു. അല്ലാഹു പറയുന്നു:

وَقَالَ فِرْعَوْنُ ذَرُونِي أَقْتُلْ مُوسَىٰ وَلْيَدْعُ رَبَّهُ إِنِّي أَخَافُ أَنْ يُبَدِّلَ دِينَكُمْ أَوْ أَنْ يُظْهِرَ فِي الْأَرْضِ الْفَسَادَ

(സാരം: ഫിർഔൻ പറഞ്ഞു: എന്നെ വിട്ടേക്കുവീൻ, ഞാൻ മൂസായെ കൊലപ്പെടുത്തട്ടെ. അവൻ അവന്റെ റബ്ബിനെ വിളിക്കുകയും ചെയ്യട്ടെ, അവൻ നിങ്ങളുടെ മതത്തെ മാറ്റിമറിക്കുകയോ, ഭൂമിയിൽ കുഴപ്പം പുറപ്പെടുവിക്കുയോ ചെയ്യുമെന്ന് ഞാൻ ഭയപ്പെടുന്നു (40:26). രാജകീയ ശാസനം ഉണ്ടായത് ഇസ്റാഈല്യരിൽ ജനിക്കുന്ന ആൺകുട്ടികളെ കൊലപ്പെടുത്തുവാനായിരുന്നു. പെൺകുട്ടികളെ ഒഴിവാക്കാനും. ഇതൊരു കടുത്ത ശിക്ഷയും അവരുടെ വീര്യം നിശിപ്പിക്കുന്നതുമാണെന്നതിന് പുറമെ, ഇസ്റാഈല്യരുടെ സംഖ്യാബലം ഇല്ലാതാക്കുവാനുംകൂടിയായിരുന്നു. അതോടുകൂടി സ്ത്രീകളെ തങ്ങളുടെ ദാസ്യവേലക്കും മറ്റും ഉപയോഗപ്പെടുത്തുകയും ചെയ്യാമല്ലോ.

ഈ ക്രൂരശിക്ഷക്ക് പുറമെ, ഇസ്റാഈല്യരുടെ മേലുള്ള അധികാര നടപടികൾ കുറേകൂടി കർക്കശമാക്കുമെന്നും, അവർക്ക് മേലിൽ അവരുടെ ഇഷ്ടംപോലെ ഇവിടെ വിഹരിക്കുവാൻ സാധ്യമാകുകയില്ലെന്നും ഫിർഔൻ വ്യക്തമാക്കി. ഇസ്റാഈല്യരുടെ

ആൺകുട്ടികളെ വധിക്കുവാൻ ഫിർഔൻ കൽപനയിടുന്നത് ഇത് ആദ്യമായിട്ടല്ല. മുമ്പും ആ കടും കൃത്യത്തിന് ഇസ്റാഈല്യർ വിധേയരായിട്ടുണ്ട്. അവരുടെ വർദ്ധനവ് ഫറോവാ ഭരണകൂടത്തിന് ആപത്തായിത്തീർന്നേക്കുമെന്ന് ഭയപ്പെട്ടുതന്നെയായിരുന്നു അതും. അക്കാലത്തായിരുന്നു അതേ ഭരണം കടപുഴകുവാൻ കാരണഭൂതനായ മൂസാ നബി (അ) ജനിച്ചതും. അതേ രാജകൊട്ടാരത്തിൽ തന്നെ അദ്ദേഹം വളർന്നതും (സൂഃ ക്വസ്വസ് നോക്കുക).

താൻ ഇലാഹും റബ്ബുമാണെന്ന് വാദിച്ചിരുന്നവനാണ് ഫിർഔൻ. എന്നിരിക്കെ, 'അങ്ങയെയും അങ്ങയുടെ ഇലാഹുകളെയും വിട്ടേക്കുക' (وَيَذَرَكَ وَآلِهَتَكَ) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം ഒന്നിലധികം പ്രകാരത്തിലായിരിക്കാവുന്നതാണ്. അതായത്; ഫിർഔൻ ദൈവമായി ഗണിക്കപ്പെട്ടിരുന്നുവെങ്കിലും വേറെയും അംഗീകരിക്കപ്പെട്ട ദൈവങ്ങൾ അവർക്കുണ്ടായിരുന്നു. സൂര്യദേവൻ തുടങ്ങിയ ദേവന്മാരും, പശുക്കളും അക്കാലത്ത് ഈജിപ്തിലെ ആരാധ്യ വസ്തുക്കളായിരുന്നുവെന്ന് ചരിത്രകാരന്മാർ പറയുന്നു. ഈജിപ്തിലെ പശു ആരാധനയിൽ നിന്നാണല്ലോ പിന്നീട് സാമിരീ സ്വർണപ്പശുക്കുട്ടിയെ ഉണ്ടാക്കുവാനും, ഇസ്റാഈല്യർ അതിനെ ആരാധിക്കുവാനും പ്രചോദനം ഉണ്ടായത്. ഫറോവാ രാജാക്കൾ സൂര്യ പുത്രന്മാരായി ഗണിക്കപ്പെട്ടിരുന്നതായും പറയപ്പെടുന്നു. ജീവിച്ചിരിപ്പുള്ള ചില വ്യക്തികൾ ദൈവങ്ങളായോ, ദൈവാവതാരങ്ങളായോ ഗണിക്കപ്പെടുന്നതോടൊപ്പം, അവരും അവരുടെ ആരാധകന്മാരും ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിക്കപ്പെട്ട വിഗ്രഹ ദൈവങ്ങളെ ആരാധിച്ചു വരുന്ന സമ്പ്രദായം ഇന്നും ഇന്ത്യയിൽ നിലവിലുള്ളതാണ്. അടുത്ത കാലംവരെ ജപ്പാൻ, സയാം മുതലായ ചില രാജ്യങ്ങളിലെ സിംഹാസനാധിപരായ രാജാക്കളെ അവരുടെ പ്രജകൾ ദൈവങ്ങളായി കരുതി ആരാധിക്കുക പതിവുണ്ടായിരുന്നു. അതോടൊപ്പം അവർക്ക് വേറെയും ദൈവങ്ങൾ ഉണ്ടായിരിക്കുകയും ചെയ്യും. വിഗ്രഹാരാധകന്മാർക്ക് ശതക്കണക്കിനും ശതലക്ഷക്കണക്കിനുമൊക്കെ ദൈവങ്ങളുണ്ടാകാറുണ്ടെന്നതും അവയിൽ ചിലത് ചിലതിനെക്കാൾ ഉന്നതസ്ഥാനം കൽപ്പിക്കപ്പെടുന്നവയായിരിക്കുമെന്നതും പ്രസ്താവ്യമാകുന്നു. ഫിർഔൻ മറ്റുള്ളവരെപ്പോലെ വിഗ്രഹങ്ങളെ ആരാധിച്ചിരുന്നില്ലെന്ന് വന്നാൽ തന്നെയും പ്രജകൾക്ക് വേറെ ദൈവങ്ങൾ ഉണ്ടായിരിക്കുമ്പോൾ വലിയ ദൈവമായ അങ്ങയെയും, അങ്ങുന്നു ഞങ്ങൾക്ക് അംഗീകരിച്ചുതന്ന മറ്റു ദൈവങ്ങളെയും എന്ന അർത്ഥത്തിലും ആയിരിക്കാമല്ലോ ആ പ്രയോഗം. ഇവിടെ الهتك (ആലിഹതക്ക) എന്നതിന്റെ സ്ഥാനത്ത് الهتك (ഇലാഹതക്ക) എന്നും വായിക്കപ്പെട്ടിട്ടുണ്ട്. അപ്പോൾ 'അങ്ങയെയും, അങ്ങയുടെ ദിവ്യത്വത്തെയും (അങ്ങയെ ആരാധിക്കുന്നതിനെയും) വിട്ടു കളയുക' എന്നായിരിക്കും അതിന്റെ അർത്ഥം. ഈ വായനപ്രകാരം മുകളിൽ പറഞ്ഞ സംശയം ഉദിക്കുന്നില്ലതാനും.

ക്വിബ്ത്വികളിൽ മാത്രമല്ല, അവരുമായുള്ള സമ്പർക്കം നിമിത്തം പ്രവാചകന്മാരുടെ സന്തതികളായ ഇസ്റാഈല്യരിൽ പോലും വിഗ്രഹാരാധന പ്രചരിച്ചിരുന്നു. മൂസാ (അ) വന്നതോടുകൂടി ക്രമേണ അവർ ഏകദൈവ വിശ്വാസികളായിത്തീർന്നു. ഇസ്റാഈല്യർ ചെങ്കടൽ കടന്നു രക്ഷപ്പെട്ട ശേഷം വഴിമദ്ധ്യേ ചിലർ വിഗ്രഹങ്ങളെ ആരാധിക്കുന്നത് കണ്ടപ്പോൾ ഞങ്ങൾക്കും അതുപോലെ ചില ദൈവങ്ങളെ സ്വീകരിക്കുവാൻ അവർ മൂസാ നബി (അ)യോട് ആവശ്യപ്പെട്ടതായി 138-ാം വചനത്തിൽ കാണാം. ഇതും, സീനാ താഴ്വരയിൽ വെച്ച് സാമിരീ നിർമിച്ച പശുക്കുട്ടിയെ അവർ ആരാധിക്കുവാൻ തയ്യാറായതും അവരുടെ ആ പഴയ വാസന നിമിത്തമായിരുന്നു. മൂസാ നബി

(അ)യുടെ വടി പാമ്പായിത്തീർന്ന സംഭവം വിവരിച്ചശേഷം സൂറഃ യൂനുസിൽ പറയുന്നു: فَمَآ ءَامَنَ لِمُوسَىٰٓ إِلَّا ذُرِّيَّةٌ مِّن قَوْمِهِۦ عَلَىٰ خَوْفٍ مِّن فِرْعَوْنَ وَمَلَإِيْهِمْ أَن يَفْتِنَهُمْ (സാരം: ഫിർഔനെയും അവരിലെ പ്രധാനികളെയും കുറിച്ചു -അവൻ അവരെ കുഴപ്പത്തിലാക്കുമെന്ന്- ഭയത്തോടുകൂടി മൂസായുടെ ജനങ്ങളിൽ നിന്നുള്ള ചില സന്തതികളല്ലാതെ അദ്ദേഹത്തിൽ വിശ്വസിച്ചില്ല (യൂനുസ്:83) അതായത്, മൂസാ (അ)ന്റെ ജനതയായ ഇസ്റാഈല്യരിൽ നിന്നുള്ള ചില ചെറുപ്പക്കാർ മാത്രം വിശ്വസിച്ചു. അത് തന്നെയും ഫിർഔനെയും അവരിലുള്ള പ്രധാനികളെയും ഭയന്നുകൊണ്ടായിരുന്നുവെന്ന് സാരം. കൂടുതൽ വിവരം യഥാസ്ഥാനത്ത് വെച്ച് കാണാം. ان شاء الله

ആൺകുട്ടികളെ കൊലപ്പെടുത്തുവാനുള്ള ഫിർഔന്റെ തീരുമാനം അവരെ അധികം അലട്ടിയിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. മൂസാ (അ) അവരെ സമാധാനിപ്പിക്കുകയും ധൈര്യപ്പെടുത്തുകയും ചെയ്തു അതെ,-

قَالَ مُوسَىٰ لِقَوْمِهِ ٱسْتَعِينُوا۟ بِٱللَّهِ وَٱصْبِرُوٓا۟ ۖ إِنَّ ٱلْأَرْضَ لِلَّهِ يُورِثُهَا مَن يَشَآءُ مِنْ عِبَادِهِۦ ۖ وَٱلْعَٰقِبَةُ لِلْمُتَّقِينَ ﴿١٢٨﴾

**﴾128﴿ മൂസാ തന്റെ ജനങ്ങളോടു പറഞ്ഞു: 'നിങ്ങൾ അല്ലാഹുവിനോട് സഹായമർത്ഥിക്കുകയും, ക്ഷമിക്കുകയും ചെയ്യുവിൻ. നിശ്ചയമായും, ഭൂമി അല്ലാഹുവിന്റേതാകുന്നു; അവന്റെ അടിയാന്മാരിൽ നിന്ന് അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ അതിനെ അവകാശപ്പെടുത്തിക്കൊടുക്കുന്നു.**

**പര്യവസാനമാകട്ടെ, സൂക്ഷ്മത പാലിക്കുന്നവർക്ക് (ഗുണകരം) ആയിരിക്കും.**

---

﴾128﴿ قَالَ مُوسَىٰ മൂസാ പറഞ്ഞു لِقَوْمِهِ തന്റെ ജനങ്ങളോട് اسْتَعِينُوا നിങ്ങൾ സഹായമർത്ഥിക്കുവിൻ, സഹായം തേടുവിൻ بِاللَّهِ അല്ലാഹുവിനോട്, അല്ലാഹുവിനെക്കൊണ്ട് وَاصْبِرُوا നിങ്ങൾ ക്ഷമിക്കുകയും ചെയ്യുവിൻ إِنَّ الْأَرْضَ നിശ്ചയമായും ഭൂമി لِلَّهِ അല്ലാഹുവിന്റെതാണ് يُورِثُهَا അതിനെ അവൻ അവകാശ(അനന്തര)പ്പെടുത്തുന്നു مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് مِنْ عِبَادِهِ അവന്റെ അടിയാന്മാരിൽ നിന്ന് وَالْعَاقِبَةُ പര്യവസാനം, അന്ത്യം, കലാശം لِلْمُتَّقِينَ സൂക്ഷ്മതയുള്ളവർ (ഭയഭക്തന്മാർ)ക്കാകുന്നു

---

ക്ഷമിക്കുകയും, അല്ലാഹുവിന്റെ സഹായം തേടിക്കൊണ്ടിരിക്കുകയും ചെയ്യുന്ന പക്ഷം, ഫിർഔന്റെ ആധിപത്യത്തിൽ നിന്നും മർദ്ദനത്തിൽ നിന്നും നിങ്ങൾക്ക് രക്ഷ കിട്ടുകയും, നിങ്ങൾക്ക് വാഗ്ദാനം ചെയ്യപ്പെട്ട നാട്ടിൽ -ഫലസ്തീനിൽ- നിങ്ങൾക്ക് സ്വാധീനം ലഭിക്കുകയും ചെയ്യുമെന്ന് നിങ്ങൾക്ക് പ്രതീക്ഷിക്കാം. ഭൂമിയിലെ അധികാരവും സ്വാധീനവും ആരുടെയും കുത്തകയല്ല. അതിന്റെ നിയന്ത്രണം അല്ലാഹുവിങ്ക

ലാണ്. ചിലർക്ക് ചിലപ്പോൾ അതവൻ നൽകുന്നുവെന്ന് മാത്രം. അന്തിമ വിജയം അവനെ സൂക്ഷിച്ചു ജീവിക്കുന്നവർക്കായിരിക്കുമെന്ന കാര്യം തീർച്ചയാണ് എന്ന് താൽപര്യം.

قَالُوٓاْ أُوذِينَا مِن قَبۡلِ أَن تَأۡتِيَنَا وَمِنۢ بَعۡدِ مَا جِئۡتَنَاۚ

**﴾129﴿ അവർ പറഞ്ഞു: 'താങ്കൾ ഞങ്ങളിൽ (റസൂലായി) വരുന്നതിന് മുമ്പും, താങ്കൾ ഞങ്ങളിൽ വന്നതിനു ശേഷവും ഞങ്ങൾ ഉപദ്രവിക്കപ്പെട്ടിരിക്കുന്നു! [താങ്കളുടെ വരവുകൊണ്ടും ഞങ്ങൾക്ക് രക്ഷയില്ലല്ലോ]!**

قَالَ عَسَىٰ رَبُّكُمۡ أَن يُهۡلِكَ عَدُوَّكُمۡ وَيَسۡتَخۡلِفَكُمۡ فِي ٱلۡأَرۡضِ فَيَنظُرَ كَيۡفَ تَعۡمَلُونَ ﴿١٢٩﴾

**അദ്ദേഹം പറഞ്ഞു: 'നിങ്ങളുടെ റബ്ബ് നിങ്ങളുടെ ശത്രുവിനെ നശിപ്പിക്കുകയും, (തൽസ്ഥാനത്ത്) ഭൂമിയിൽ നിങ്ങളെ പകരമാക്കുകയും ചെയ്തേക്കാം; എന്നിട്ട്, നിങ്ങൾ എങ്ങിനെ പ്രവർത്തിക്കുന്നുവെന്ന് അവൻ നോക്കുകയും (ചെയ്തേക്കാം)'.**

---

﴾129﴿ قَالُوا അവർ പറഞ്ഞു أُوذِينَا ഞങ്ങൾ ഉപദ്രവിക്ക (മർദ്ദിക്ക-സൈ്വരം കെടുത്ത)പ്പെട്ടു مِن قَبۡلِ മുമ്പ് أَن تَأۡتِيَنَا നീ ഞങ്ങളിൽ വരുന്നതിന് وَمِنۢ بَعۡدِ ശേഷവും مَا جِئۡتَنَا നീ ഞങ്ങളിൽ വന്നതിന് قَالَ അദ്ദേഹം പറഞ്ഞു عَسَىٰ رَبُّكُمۡ നിങ്ങളുടെ റബ്ബ് ആയേക്കാം أَن يُهۡلِكَ അവൻ നശിപ്പിക്കുക عَدُوَّكُمۡ നിങ്ങളുടെ ശത്രുവെ وَيَسۡتَخۡلِفَكُمۡ നിങ്ങളെ പകരമാക്കുക (പിൻഗാമികളാക്കുക-പ്രതിനിധികളാക്കുക)യും فِي الۡأَرۡضِ ഭൂമിയിൽ فَيَنظُرَ എന്നിട്ടവൻ നോക്കുകയും كَيۡفَ എങ്ങിനെ تَعۡمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നു (എന്ന്)

---

മൂസാ നബി(അ)യുടെ ഈ മറുപടി അവർക്ക് കുറേക്കൂടി പ്രതീക്ഷക്ക് വക നൽകുന്നതും, അവർ കൂടുതൽ ബോധവാന്മാരായിരിക്കേണ്ടതിന്റെ ആവശ്യകത ഓർമിപ്പിക്കുന്നതുമാകുന്നു.

## വിഭാഗം - 16

وَلَقَدۡ أَخَذۡنَآ ءَالَ فِرۡعَوۡنَ بِٱلسِّنِينَ وَنَقۡصٖ مِّنَ ٱلثَّمَرَٰتِ لَعَلَّهُمۡ يَذَّكَّرُونَ ﴿١٣٠﴾

**﴾130﴿ ഫിർഔന്റെ കൂട്ടരെ (വറുതി പിടിച്ച) കൊല്ലങ്ങളും, ഫലവർഗങ്ങളുടെ കുറവു കൊണ്ടും നാം പിടികൂടുകയുണ്ടായി; അവർ ഓർമ വെക്കുവാൻ വേണ്ടി.**

﴾130﴿ وَلَقَدْ أَخَذْنَا നാം പിടിക്കുക (പിടികൂടുക-ശിക്ഷിക്കുക)യുണ്ടായിട്ടുണ്ട് آلَ فِرْعَوْنَ ഫിർഔന്റെ കൂട്ടരെ, ആൾക്കാരെ بِالسِّنِينَ കൊല്ലങ്ങൾ (ക്ഷാമകാലങ്ങൾ)കൊണ്ട് وَنَقْصٍ കുറവുകൊണ്ടും مِنَ الثَّمَرَاتِ ഫലവർഗങ്ങളിൽ നിന്നുള്ള (കായഫലങ്ങളുടെ) لَعَلَّهُمْ അവരാകുവാൻവേണ്ടി يَذَّكَّرُونَ ഓർമിക്കും, ഉറ്റാലോചിക്കും

---

فَإِذَا جَآءَتْهُمُ ٱلْحَسَنَةُ قَالُوا۟ لَنَا هَـٰذِهِۦ ۖ وَإِن تُصِبْهُمْ سَيِّئَةٌ يَطَّيَّرُوا۟ بِمُوسَىٰ وَمَن مَّعَهُۥٓ ۗ

أَلَآ إِنَّمَا طَـٰٓئِرُهُمْ عِندَ ٱللَّهِ وَلَـٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿١٣١﴾

**﴾131﴿ എന്നാൽ, അവർക്ക് നന്മ വന്നാൽ അവർ പറയും: 'നമുക്ക് (കിട്ടേണ്ടതു)ള്ളത് തന്നെയാണിത്'. അവർക്ക് വല്ല തിന്മയും ബാധിച്ചുവെങ്കിലോ, മൂസായെയും, അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും അവർ ദുഃശ്ശകുനമാക്കുകയും ചെയ്യും.**

**അല്ലാ! (അറിഞ്ഞേക്കുക:) നിശ്ചയമായും അവരുടെ ശകുനപ്പിഴ അല്ലാഹുവിന്റെ പക്കൽ തന്നെയാകുന്നു. എങ്കിലും അവരിൽ അധികമാളും അറിയുന്നില്ല.**

---

﴾131﴿ فَإِذَا جَاءَتْهُمُ എന്നാൽ അവർക്ക് വന്നാൽ الْحَسَنَةُ നന്മ, നല്ല കാര്യം قَالُوا അവർ പറയും لَنَا നമുക്കുള്ളതാണ് (നമുക്ക് വേണ്ടതാണ്) هَذِهِ ഇത്, ഇവ وَإِنْ تُصِبْهُمْ അവർക്ക് ബാധിക്കുന്നുവെങ്കിൽ سَيِّئَةٌ വല്ല തിന്മയും, തീയതും يَطَّيَّرُوا അവർ ദുഃശ്ശകുനമാക്കും, ദുർലക്ഷണം പറയും بِمُوسَى മൂസായെക്കൊണ്ട് وَمَنْ مَعَهُ അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും أَلَا അല്ലാ, അറിയുക إِنَّمَا طَائِرُهُمْ നിശ്ചയമായും അവരുടെ പക്ഷി (ശകുനപ്പിഴ-ദുർലക്ഷണം) عِنْدَ اللَّهِ അല്ലാഹുവിന്റെ പക്കൽ (തന്നെ) ആകുന്നു وَلَكِنَّ أَكْثَرَهُمْ എങ്കിലും അവരിൽ അധികമാളും لَا يَعْلَمُونَ അറിയുന്നില്ല.

---

سنين (സിനീൻ) എന്ന പദത്തിന് 'കൊല്ലങ്ങൾ' എന്നാണ് വാക്കർത്ഥം. ക്ഷാമം പിടിപെട്ട കൊല്ലങ്ങൾ എന്ന അർത്ഥത്തിൽ അതും, അതിന്റെ ഏകവചനമായ سنة (സനത്ത്) എന്ന പദവും ഉപയോഗിക്കപ്പെടുന്നു. അതുപോലെത്തന്നെ طائر (ത്വാഇർ) എന്ന പദത്തിന് 'പക്ഷി' എന്നാണ് വാക്കർത്ഥം. പക്ഷികളുടെ ചലനത്തെ ആസ്പദമാക്കി പല ശകുനങ്ങളും ലക്ഷണങ്ങളും കണക്കാക്കപ്പെടാറുള്ളത്കൊണ്ട് ശകുനം എന്ന ഉദ്ദേശ്യത്തിൽ അത് സാധാരണ ഉപയോഗിക്കപ്പെടുന്നു. ഇവിടെ ദുഃശ്ശകുനമാണുദ്ദേശ്യം.

മൂസാ നബി (അ)യുടെ ദൗത്യത്തിന് ദൃഷ്ടാന്തങ്ങളായി ഫിർഔനും അവന്റെ ജനങ്ങൾക്കും ബാധിച്ച രണ്ട് പരീക്ഷണങ്ങളെപറ്റിയാണ് ഒന്നാമത്തെ വചനത്തിൽ പ്രസ്താവിച്ചത്. മറ്റു പല പരീക്ഷണങ്ങളെക്കുറിച്ചും തുടർന്ന് പ്രസ്താവിക്കുന്നുമുണ്ട്. അല്ലാഹു നൽകിയ അനുഗ്രഹമാണെന്ന വിചാരമോ അതിന്റെ പേരിൽ നന്ദിയോ ഉണ്ടായിരിക്കയില്ല. നേരെമറിച്ച് തീയത് വരുമ്പോൾ, അത് തങ്ങളിലുള്ള കൊള്ളരുതായ്മമൂലം സംഭവിച്ചതാണെന്ന ബോധവും അവർക്കില്ല. മൂസാ (അ)ന്റെയും അദ്ദേഹത്തിൽ വിശ്വസിച്ചവരുടെയും കൊള്ളരുതായ്മയിൽ നിന്നുണ്ടായ ദുഃശ്ശകുനമാണെന്നേ കണക്കാക്കൂ. വാസ്തവത്തിൽ, അവർക്ക് വരുന്ന ദുഃശ്ശകുനങ്ങളൊക്കെ അല്ലാഹു കണക്കാക്കുന്നതാകുന്നു. അതിന് കാരണക്കാർ അവർതന്നെയാണ്താനും. എന്നിങ്ങിനെയാണ് രണ്ടാമത്തെ വചനത്തിന്റെ താൽപര്യം.

وَقَالُواْ مَهۡمَا تَأۡتِنَا بِهِۦ مِنۡ ءَايَةٖ لِّتَسۡحَرَنَا بِهَا فَمَا نَحۡنُ لَكَ بِمُؤۡمِنِينَ ﴿١٣٢﴾

**﴿132﴾ അവർ (ഇങ്ങിനെ) പറയുകയും ചെയ്തു: '(മൂസാ) നീ ഞങ്ങളെ പകിട്ടാ(ക്കി വശീകരി)ക്കുവാൻ വേണ്ടി ദൃഷ്ടാന്തമായിക്കൊണ്ട് എന്തുതന്നെ ഞങ്ങൾക്ക് കൊണ്ടുവന്നാലും, ഞങ്ങൾ നിന്നെ വിശ്വസിക്കുന്നവരല്ല (തന്നെ)'.**

---

﴿132﴾ وَقَالُوا അവർ പറയുകയും ചെയ്തു مَهْمَا എന്തു തന്നെ تَأْتِنَا بِهِ നീ അതുകൊണ്ട് വന്നാലും مِنْ آيَةٍ വല്ല ദൃഷ്ടാന്തവുമായിട്ട് لِتَسْحَرَنَا ഞങ്ങളെ നീ പകിട്ടാക്കുവാൻ, വശീകരിക്കുവാൻ بِهَا അതുകൊണ്ട് فَمَا نَحْنُ എന്നാൽ ഞങ്ങളല്ല لَكَ നിന്നെ بِمُؤْمِنِينَ വിശ്വസിക്കുന്നവർ

---

ഏത് ദൃഷ്ടാന്തം കണ്ടാലും വിശ്വസിക്കുകയില്ലെന്ന ദുഃശ്ശാഠ്യത്തിന് പുറമെ, മൂസാ നബി മുഖാന്തരം കാണുന്ന ദൃഷ്ടാന്തങ്ങൾ മുഴുവനും ജാലവിദ്യയാണെന്ന ഒരു ആരോപണവുംകൂടി ഇതിൽ അടങ്ങിയിരിക്കുന്നു. അല്ലാഹു പറയുന്നു:

فَأَرۡسَلۡنَا عَلَيۡهِمُ ٱلطُّوفَانَ وَٱلۡجَرَادَ وَٱلۡقُمَّلَ وَٱلضَّفَادِعَ وَٱلدَّمَ ءَايَٰتٖ مُّفَصَّلَٰتٖ

**﴿133﴾ അപ്പോൾ, അവരിൽ നാം ജലപ്രളയവും, വെട്ടുകിളിയും, പേനും (അഥവാ ചെള്ളും), തവളകളും, രക്തവും അയച്ചു; വിശദമാ(യി വ്യക്തമാ)ക്കപെട്ട ദൃഷ്ടാന്തങ്ങളായിക്കൊണ്ട്.**

فَٱسۡتَكۡبَرُواْ وَكَانُواْ قَوۡمٗا مُّجۡرِمِينَ ﴿١٣٣﴾

**എന്നാൽ, അവർ അഹംഭാവം നടിക്കയാണ് ചെയ്തത്. അവർ കുറ്റവാളികളായ ഒരു ജനതയായിരുന്നു താനും.**

﴾133﴿ فَأَرْسَلْنَا അപ്പോൾ (എന്നിട്ടു)നാം അയച്ചു عَلَيْهِمُ അവരിൽ الطُّوفَانَ ജലപ്രളയം, വെള്ളപ്പൊക്കം, വമ്പിച്ച ആപത്ത് وَالْجَرَادَ വെട്ടുകിളിയും وَالْقُمَّلَ പേനും, وَالضَّفَادِعَ തവളകളും وَالدَّمَ രക്തവും آيَاتٍ ദൃഷ്ടാന്തങ്ങളായിട്ട് مُفَصَّلَاتٍ വിസ്തരിക്ക(വിശദീകരിക്ക)പ്പെട്ട فَاسْتَكْبَرُوا എന്നിട്ടവർ അഹംഭാവം നടിച്ചു وَكَانُوا അവരായിരുന്നു താനും, ആയിത്തീരുകയും ചെയ്തു قَوْمًا ഒരു ജനത مُجْرِمِينَ കുറ്റവാളികളായ.

---

طوفان (ത്വൂഫാൻ) എന്ന പദം എല്ലാവിധ പൊതു ആപത്തുകൾക്കും പറയപ്പെടുമെങ്കിലും വെള്ളപ്പൊക്കംകൊണ്ടുള്ള ആപത്തിലാണ് അധികവും പ്രയോഗം. അതാണ് ഇവിടെ ഉദ്ദേശ്യമെന്നത്രെ അധിക ക്വുർആൻ വ്യാഖ്യാതാക്കളുടെയും അഭിപ്രായം. മഹാവ്യാധികൾ മൂലമുള്ള വമ്പിച്ച ജീവനാശമാണ് ഉദ്ദേശ്യമെന്നും അഭിപ്രായമുണ്ട്. **قمل** (ക്വുമ്മൽ) കൊണ്ടുദ്ദേശ്യം പേനാണെന്നും, ഒരുതരം ചെള്ളോ ഈച്ചയോ ആണെന്നും അഭിപ്രായങ്ങൾ കാണാം. മേൽപറഞ്ഞ ഓരോ ദൃഷ്ടാന്തങ്ങളെക്കുറിച്ചും അവ അല്ലാഹുവിങ്കൽ നിന്നുള്ള ദൃഷ്ടാന്തമാണെന്നും, ജാലവിദ്യയോ മറ്റോ അല്ലെന്നുമൊക്കെ അവർക്ക് നേരത്തെകൂട്ടി പ്രത്യേകം വിവരിച്ചു കൊടുക്കപ്പെട്ടിരുന്നുവെന്നത്രെ آيات مفصلات (വിശദീകരിച്ചു കൊടുക്കപ്പെട്ട ദൃഷ്ടാന്തങ്ങളായിക്കൊണ്ട്) എന്ന് പറഞ്ഞതിന്റെ സാരം.

ഫിർഔനും കൂട്ടർക്കും കാട്ടിക്കൊടുക്കപെട്ട ദൃഷ്ടാന്തങ്ങളെപറ്റി ബൈബ്ളിൽ (പുറപ്പാട്, പുസ്തകം അധ്യായം 7–10) വളരെ വിസ്തരിച്ചു വിവരിച്ചു കാണാം. എന്നാൽ, മൂസാ നബി (അ)യുടെ കൈ വെള്ള നിറംപൂണ്ട സംഭവം അതിൽ കാണപ്പെടുന്നില്ല. വടി സർപ്പമായി മാറിയതും, ജാലവിദ്യക്കാർ പരാജയപ്പെട്ടതും പറയപ്പെട്ടിട്ടുണ്ടെങ്കിലും അവർ വിശ്വസിച്ചതും, ഫിർഔൻ അവരെ ശിക്ഷിച്ചതും പ്രസ്താവിക്കപ്പെട്ടിട്ടില്ല. ചില പരാമർശങ്ങൾ ക്വുർആനിനോട് യോജിച്ചു കാണാമെങ്കിലും ചിലതൊക്കെ യോജിക്കാതെയും, ചിലത് രണ്ടും കൽപിക്കുവാൻ സാധിക്കാത്തതുമാകുന്നു. ഈ ദൃഷ്ടാന്തങ്ങളെപറ്റി കൂടുതൽ വിശദീകരണം നൽകുന്ന ബലവത്തായ ഹദീഥുകളോ രിവായത്തുകളോ കാണപ്പെടുന്നില്ല. മുൻഗാമികളിൽ നിന്നുള്ള ഏതാനും രിവായത്തുകൾ നിലവിലുണ്ടെങ്കിലും മിക്കതും വേദക്കാരിൽ നിന്ന് കേട്ടതും അറിയപ്പെട്ടതുമാണ് താനും. ഓരോ ദൃഷ്ടാന്തത്തെപറ്റിയും വിശദമായി അറിയാത്തത്കൊണ്ട് ആശയം മനസ്സിലാകാതിരിക്കുകയില്ലല്ലോ.

ഒരുകാര്യം ഇവിടെ പ്രത്യേകം പ്രസ്താവ്യമാകുന്നു. നബി തിരുമേനി ﷺ അക്ഷരജ്ഞാനമില്ലാത്ത ആളാണ്. മുൻവേദഗ്രന്ഥങ്ങളുമായി അവിടുത്തേക്ക് പരിചയവുമില്ല. മദീനാ ഹിജ്റഃക്കുശേഷമേ വേദക്കാരുമായി സമ്പർക്കം ഉണ്ടായിട്ടുള്ളൂ. മക്കയിലും പരിസരങ്ങളിലുമുള്ള അറബികളുടെ പൊതുനിലയും ഇതിൽനിന്ന് വ്യത്യസ്തമല്ല. നന്നെചുരുക്കം വ്യക്തികൾക്കേ എഴുത്തും വായനയും അറിഞ്ഞുകൂടു. അവർക്കുപോലും തൗറാത്തിന്റെ പകർപ്പുകളുമായി പരിചയപ്പെടത്തക്കവണ്ണം അതിന്റെ പകർപ്പുകളും അധികമൊന്നും അന്ന് നിലവിലില്ലായിരുന്നു. വേദക്കാരിൽ തന്നെ ഭൂരിഭാഗവും അവരുടെ വേദഗ്രന്ഥം കണ്ടിട്ടില്ലാത്തവരാണ്. ഇങ്ങിനെയെല്ലാമായിരിക്കെ, ക്വുർആനിൽ –അതും മക്കീ സൂറത്തുകളിൽ– മുൻകാല സംഭവങ്ങൾ ഇത്രയും വ്യക്തവും സ്പഷ്ടവുമായ വിധത്തിൽ നബി ﷺ ഓതിക്കേൾപ്പിക്കുമ്പോൾ, ക്വുർആൻ അല്ലാഹുവിൽ നിന്നുള്ളതാണെന്നുള്ളതിന് അതും വ്യക്തമായ ഒരു തെളിവാകുന്നു.

وَلَمَّا وَقَعَ عَلَيْهِمُ ٱلرِّجْزُ قَالُوا۟ يَـٰمُوسَى ٱدْعُ لَنَا رَبَّكَ بِمَا عَهِدَ عِندَكَ ۖ

**﴾134﴿ അവരുടെമേൽ ശിക്ഷ ഭവിച്ചപ്പോൾ, അവർ പറഞ്ഞു: 'മൂസാ, നിന്റെ റബ്ബ് നിന്റെ അടുക്കൽ കരാറു നൽകിയ (നിശ്ചയ)പ്രകാരം, അവനോട് ഞങ്ങൾക്കുവേണ്ടി നീ പ്രാർത്ഥിക്കുക.**

لَئِن كَشَفْتَ عَنَّا ٱلرِّجْزَ لَنُؤْمِنَنَّ لَكَ وَلَنُرْسِلَنَّ مَعَكَ بَنِىٓ إِسْرَٰٓءِيلَ ﴿١٣٤﴾

**ഞങ്ങളിൽ നിന്ന് (ഈ) ശിക്ഷ നീ (നീക്കി) തുറവിയാക്കിത്തന്നുവെങ്കിൽ, നിശ്ചയമായും ഞങ്ങൾ നിന്നെ വിശ്വസിക്കുകതന്നെ ചെയ്യും. നിന്നോടൊപ്പം ഇസ്റാഈൽ സന്തതികളെ ഞങ്ങൾ അയച്ചുതരുകയും തന്നെ ചെയ്യുന്നതാണ്.**

فَلَمَّا كَشَفْنَا عَنْهُمُ ٱلرِّجْزَ إِلَىٰٓ أَجَلٍ هُم بَـٰلِغُوهُ إِذَا هُمْ يَنكُثُونَ ﴿١٣٥﴾

**﴾135﴿ എന്നാൽ, ഒരു അവധി-അതവർ പ്രാപിക്കും-വരെ നാം അവരിൽ നിന്ന് ശിക്ഷയെ (നീക്കി) തുറവിയാക്കിയപ്പോൾ, അപ്പോൾ, (അതാ) അവർ (വാക്ക്) ലംഘിക്കുന്നു!**

﴾134﴿ وَلَمَّاوَقَعَ സംഭവിച്ച (ഉണ്ടായ)പ്പോൾ عَلَيْهِمُ അവരുടെമേൽ, അവരിൽ الرِّجْزُ കുലുക്കം, മ്ലേച്ഛത (ശിക്ഷ) قَالُوا അവർ പറഞ്ഞു يَامُوسَى മൂസാ ادْعُ لَنَا നീ ഞങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കുക رَبَّكَ നിന്റെ റബ്ബിനോട് بِمَاعَهِدَ അവൻ കാരാറ് (ഉത്തരവ്) നൽകിയ പ്രകാരം (നൽകിയതുകൊണ്ട്) عِنْدَكَ നിന്റെ അടുക്കൽ لَئِنْ كَشَفْتَ നീ നീക്കി (തുറവിയാക്കി)തന്നെങ്കിൽ عَنَّا ഞങ്ങളിൽ നിന്ന് الرِّجْزَ ശിക്ഷയെ لَنُؤْمِنَنَّ لَكَ നിശ്ചയമായും ഞങ്ങൾ നിന്നെ വിശ്വസിക്കുക തന്നെ ചെയ്യും وَلَنُرْسِلَنَّ ഞങ്ങൾ അയക്കുകയും തന്നെ ചെയ്യും مَعَكَ നിന്റെ കൂടെ بَنِيإِسْرَائِيلَ ഇസ്റാഈൽ സന്തതികളെ ﴾135﴿ فَلَمَّا كَشَفْنَا എന്നിട്ട് നാം തുറവിയാക്കി (നീക്കി)യപ്പോൾ عَنْهُمُ അവരിൽ നിന്ന് الرِّجْزَ ശിക്ഷയെ إِلَىٰ أَجَلٍ ഒരവധിവരെ هُمْ അവർ بَالِغُوهُ അതിങ്കൽ എത്തുന്നവരാണ് إِذَاهُمْ അപ്പോൾ അവർ (അതാ) يَنْكُثُونَ ലംഘിക്കുന്നു

മേൽ വിവരിച്ച തരത്തിലുള്ള ശിക്ഷകൾ അനുഭവപ്പെടുമ്പോൾ, മൂസാ നബി (അ)യെ സമീപിച്ചു ഞങ്ങൾ വിശ്വസിച്ചുകൊള്ളാമെന്നും, ഇസ്റാഈല്യരെ വിട്ടുതരാമെന്നും അവർ വാക്ക് കൊടുക്കുകയും, ആപത്തിൽ നിന്ന് രക്ഷക്കായി അല്ലാഹുവിനോട് പ്രാർത്ഥിക്കുവാൻ അപേക്ഷിക്കുകയും ചെയ്യും. അദ്ദേഹം പ്രാർത്ഥിക്കുകയും ആപത്ത് നീങ്ങുകയും ചെയ്തുകഴിഞ്ഞാൽ, പിന്നെയും സ്ഥിതി മുമ്പത്തെപ്പോലെതന്നെ. അങ്ങിനെ, അവർക്ക് എത്താവുന്നേടത്തോളം കാലം അവർക്ക് അല്ലാഹു ഒഴിവ് നൽകി. എന്നിട്ടൊന്നും അവർ വാക്ക് പാലിച്ചില്ല എന്നു സാരം.

فَٱنتَقَمۡنَا مِنۡهُمۡ فَأَغۡرَقۡنَٰهُمۡ فِي ٱلۡيَمِّ بِأَنَّهُمۡ كَذَّبُواْ بِـَٔايَٰتِنَا وَكَانُواْ عَنۡهَا غَٰفِلِينَ ﴿١٣٦﴾

**﴾136﴿ അപ്പോൾ, നാം അവരോട് പ്രതികാര (ശിക്ഷാ) നടപടിയെടുത്തു; അങ്ങനെ, അവരെ നാം സമുദ്രത്തിൽ മുക്കി (നശിപ്പിച്ചു); (അതെ) നമ്മുടെ ദൃഷ്ടാന്തങ്ങളെ അവർ വ്യാജമാക്കുകയും, അവയെപറ്റി അവർ അശ്രദ്ധരായിരിക്കുകയും ചെയ്ത കാരണത്താൽ.**

﴾136﴿ فَٱنتَقَمۡنَا مِنۡهُمۡ അപ്പോൾ അവരോട് നാം പ്രതികാര (ശിക്ഷാ) നടപടിയെടുത്തു فَأَغۡرَقۡنَاهُمۡ അങ്ങനെ നാം അവരെ മുക്കി فِي الۡيَمِّ സമുദ്രത്തിൽ بِأَنَّهُمۡ അവരാണെന്നതുകൊണ്ട്, അവർ (ആയ) കാരണത്താൽ كَذَّبُوا അവർ വ്യാജമാക്കി (എന്ന) بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ وَكَانُوا അവർ ആയിരിക്കുക (ആയിത്തീരുക)യും ചെയ്തു (വെന്ന) عَنۡهَا അവയെപറ്റി غَافِلِينَ അശ്രദ്ധർ

അല്ലാഹുവിന്റെ കൽപന പ്രകാരം മൂസാ (അ) ഇസ്റാഈല്യരെയും കൂട്ടി ഒരു രാത്രി ഈജിപ്തിൽ നിന്ന് കിഴക്കോട്ട് പുറപ്പെട്ടു. വഴിമദ്ധ്യേ ചെങ്കടലിനടുത്തെത്തി, അവന്റെ കല്പനപ്രകാരം മൂസാ നബി (അ) തന്റെ വടികൊണ്ടു സമുദ്രത്തിൽ അടിച്ചു. ജലം ഇരുവശത്തേക്കും ഒഴിഞ്ഞു നിൽക്കുകയും മദ്ധ്യത്തിലൂടെ തുറന്നു വിശാലമായ ഒരു വഴിയുണ്ടായിത്തീരുകയും ചെയ്തു. ആ വഴിയിലൂടെ ഇസ്റാഈല്യർ സുരക്ഷിതരായി കടന്നുപോയി അക്കരെപറ്റി. അവരെ പിന്തുടർന്ന് വന്നിരുന്ന ഫിർഔനും സൈന്യവും ആ വഴിയിൽ ഇറങ്ങിയതോടെ വെള്ളം കൂട്ടിമുട്ടി അവർ അതിൽപെട്ടു മുങ്ങി നശിക്കുകയും ചെയ്തു. സൂഃ ത്വാഹായിലും, ശുഅറാഇലും ദുഖാനിലും ഈ സംഭവം വിവരിച്ചിട്ടുണ്ട്. കൂടുതൽ വിശദമായി അറിയേണ്ടുന്നവർ സൂഃ ത്വാഹാക്ക് ശേഷം കൊടുത്തിട്ടുള്ള വ്യാഖ്യാനക്കുറിപ്പും കാണുക.

وَأَوۡرَثۡنَا ٱلۡقَوۡمَ ٱلَّذِينَ كَانُواْ يُسۡتَضۡعَفُونَ مَشَٰرِقَ ٱلۡأَرۡضِ وَمَغَٰرِبَهَا ٱلَّتِي بَٰرَكۡنَا فِيهَاۖ

**﴾137﴿ ബലഹീനരായി ഗണിക്കപ്പെട്ടിരുന്നതായ (ആ) ജനതക്ക് നാം അവകാശപ്പെടുത്തിക്കൊടുക്കുകയും ചെയ്തു. നാം അനുഗ്രഹം നൽകിയിട്ടുള്ള ഭൂമിയുടെ കിഴക്കും പടിഞ്ഞാറും ഭാഗങ്ങളെ,**

وَتَمَّتۡ كَلِمَتُ رَبِّكَ ٱلۡحُسۡنَىٰ عَلَىٰ بَنِيٓ إِسۡرَٰٓءِيلَ بِمَا صَبَرُواْۖ

**നിന്റെ റബ്ബിന്റെ വളരെ നല്ലതായ വാക്ക് ഇസ്റാഈൽ സന്തതികളിൽ പൂർത്തിയാകുകയും ചെയ്തു. അവർ ക്ഷമിച്ചത് നിമിത്തം.**

| | |
|---|---|
| وَدَمَّرْنَا مَا كَانَ يَصْنَعُ فِرْعَوْنُ وَقَوْمُهُۥ وَمَا كَانُوا۟ يَعْرِشُونَ ﴿١٣٧﴾ | **ഫിർഔനും, അവന്റെ ജനങ്ങളും നിർമിച്ചുകൊണ്ടിരുന്നതും, അവർ കെട്ടി ഉയർത്തിക്കൊണ്ടിരുന്നതും നാം തകർത്തുകയും ചെയ്തു.** |

﴾137﴿ وَأَوْرَثْنَا നാം അവകാശപ്പെടുത്തി (അനന്തരമാക്കി)ക്കൊടുക്കുകയും ചെയ്തു الْقَوْمَ ജനങ്ങൾക്ക് الَّذِينَ كَانُوا ആയിരുന്നതായ يُسْتَضْعَفُونَ അവർ ബലഹീനരാക്കപ്പെടും, അവർക്ക് ദുർബ്ബലത കൽപ്പിക്കപ്പെടും مَشَارِقَ ഉദയ (കിഴക്ക്) സ്ഥല(ഭാഗ)ങ്ങളെ الْأَرْضِ (ആ) ഭൂമിയുടെ وَمَغَارِبَهَا അതിന്റെ അസ്തമയ (പടിഞ്ഞാറ്) സ്ഥല(ഭാഗ)ങ്ങളെയും الَّتِي بَارَكْنَا നാം അനുഗ്രഹം-അഭിവൃദ്ധി-ആശീർവാദം നൽകിയതായ فِيهَا അതിൽ وَتَمَّتْ പൂർത്തിയാകുകയും ചെയ്തു كَلِمَةُ رَبِّكَ നിന്റെ റബ്ബിന്റെ വാക്ക്, വാക്യം الْحُسْنَىٰ വളരെ നല്ല, അതിസുന്ദരമായ, ഏറ്റം നല്ല عَلَىٰ بَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികളിൽ, ഇസ്റാഈല്യർക്ക് بِمَا صَبَرُوا അവർ ക്ഷമിച്ച(സഹിച്ച)ത് നിമിത്തം وَدَمَّرْنَا നാം തകർത്തുക (താറുമാറാക്കുക)യും ചെയ്തു مَا كَانَ ആയിരുന്നത് يَصْنَعُ പ്രവർത്തിക്കും, ഉണ്ടാക്കിത്തീർക്കും فِرْعَوْنُ ഫിർഔൻ وَقَوْمُهُ അവന്റെ ജനതയും وَمَا كَانُوا അവരായിരുന്നതും يَعْرِشُونَ അവർ ഉയർത്തിയുണ്ടാക്കും, കെട്ടിപ്പൊക്കും

ബലഹീനമായി ഗണിക്കപ്പെട്ട ജനത ഇസ്റാഈല്യർ തന്നെ. അവർക്ക് അവകാശപ്പെടുത്തിക്കൊടുക്കപ്പെട്ട അനുഗൃഹീത ഭൂമി ഫലസ്തീൻ ഉൾക്കൊള്ളുന്ന ശാം പ്രദേശവുമാകുന്നു. الْأَرْضِ الَّتِي بَارَكْنَا فِيهَا (നാം ബറക്കത്ത് നൽകിയത്-അഥവാ അനുഗ്രഹിച്ച ഭൂമി) എന്ന് ശാം പ്രദേശങ്ങളെ ഖുർആനിൽ വേറെ സ്ഥലത്തും വിശേഷിപ്പിച്ചിട്ടുണ്ട് (17:1). കൃഷി വ്യവസായങ്ങളുടെ ആധിക്യത്തിലും ഫലപുഷ്ടിയിലും ശാംപ്രദേശം അന്നും ഇന്നും പ്രസിദ്ധമത്രെ. ഇബ്റാഹീം നബി (അ)യുടെ കാലം തൊട്ട് ഈസാ നബി (അ)യുടെ കാലംവരെയായി വളരെയധികം പ്രവാചകന്മാരുണ്ടായതും ആ പുണ്യഭൂമിയിൽ തന്നെ. അതിന്റെ കിഴക്ക് ഭാഗത്തും പടിഞ്ഞാറു ഭാഗത്തുമുള്ള എല്ലാ സ്ഥലങ്ങളും അവർക്ക് അധീനപ്പെടുത്തിക്കൊടുത്തുവെന്നർത്ഥം. മുമ്പ് ഭൂമിയിൽ എവിടെയും അധികാരമോ സ്വാതന്ത്ര്യമോ ഇല്ലാതെ, മർദ്ദിതരും അടിമകളുമായിക്കഴിയുകയായിരുന്നുവല്ലോ അവർ. അതേ സമയത്ത് ഫിർഔന്റെയും കൂട്ടരുടെയും കഥ നേരെ മറിച്ചും. ഫിർഔനും സൈന്യവും കടലിൽ മുങ്ങി നശിച്ചുവെന്നു മാത്രമല്ല, അവർ നേടിവെച്ചിരുന്ന കണക്കറ്റ സമ്പാദ്യങ്ങളും, കോട്ടകൾ, കൊട്ടാരങ്ങൾ, അണക്കെട്ടുകൾ, കൂറ്റൻ കെട്ടിടങ്ങൾ, തോട്ടങ്ങൾ, കൃഷികൾ മുതലായവയെല്ലാം തകർന്നു പോകുകയും ചെയ്തു.

ഇസ്റാഈല്യർ സമുദ്രം കടന്നു രക്ഷപ്പെട്ടപ്പോഴേക്കും ശാം രാജ്യങ്ങൾ അവരുടെ അധീനത്തിൽ വന്നുവെന്നും, ഫിർഔനും സൈന്യവും മുങ്ങിനശിച്ചപ്പോഴേക്കും ഈജിപ്തിൽ അവരുടെ വകയായുള്ളതെല്ലാം തകർന്നു നശിച്ചുവെന്നുമല്ല അല്ലാഹു

പറഞ്ഞതിന്റെ ഉദ്ദേശ്യം. ആ സംഭവത്തെത്തുടർന്ന് ക്രമേണ ആ രണ്ടു കാര്യങ്ങളും അനുഭവപ്പെട്ടുവെന്നത്രെ. ചെങ്കടൽ കടന്നതിനുശേഷം സംഭവബഹുലമായ നാൽപത് വർഷത്തിനുശേഷമാണ് ഇസ്റാഈല്യർക്ക് ശാം പ്രദേശങ്ങളിൽ കുടിയേറിപ്പാർക്കുവാനും ആ രാജ്യങ്ങൾ അധീനപ്പെടുത്തി സുഖജീവിതം അനുഭവിക്കുവാനും കഴിഞ്ഞത്. അതുപോലെ, ഫിർഔനും കൂട്ടരും മുങ്ങിനശിക്കുന്നതിനു മുമ്പതന്നെ കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിക്കപ്പെട്ട പലതരം ശിക്ഷകളാൽ നാശോന്മുഖമായിക്കഴിഞ്ഞിരുന്ന ഈജിപ്ത് അതോടുകൂടി ഇടയനില്ലാത്ത ആട്ടിൻകൂട്ടത്തെപ്പോലെ അനാഥമായിത്തീരുകയും ചെയ്തു. രാജ്യത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി നടത്തപ്പെട്ടിരുന്ന ഭാരപ്പെട്ട ജോലികൾക്കെല്ലാം യന്ത്രം കണക്കെ ക്വിബ്ത്വികൾ ഉപയോഗപ്പെടുത്തിയിരുന്നത് ഇസ്റാഈല്യരെയായിരുന്നു. അവർ കടൽ താണ്ടി രക്ഷപ്പെട്ടതോടുകൂടി ആ വാതിലും അടഞ്ഞുപോയി. അങ്ങനെ, ഫിർഔനും അവന്റെ ജനതയും ഈജിപ്തിൽ നിർമിച്ചതും കെട്ടിപ്പൊക്കിയിരുന്നതുമെല്ലാം ക്രമേണ തകർന്നു ശൂന്യമാകുകയും ചെയ്തു.

129-ാം വചനത്തിൽ, നിങ്ങളുടെ റബ്ബ് നിങ്ങളുടെ ശത്രുവെ നശിപ്പിച്ചു തരുകയും, ഭൂമിയിൽ നിങ്ങളെ പകരമാക്കിത്തരുകയും ചെയ്തേക്കാമെന്ന് മൂസാ (അ) ഇസ്റാഈല്യരോട് പറഞ്ഞു സമാധാനിപ്പിച്ചതായി അല്ലാഹു ഉദ്ധരിച്ചുവല്ലോ. മൂസാ (അ)ന്റെ ജനന സംഭവവും സന്ദർഭവും വിവരിക്കുന്ന മദ്ധ്യേ സൂറത്തുൽ ക്വസ്വസ്വിൽ അല്ലാഹു ഇപ്രകാരം പറയുന്നു: 'ഭൂമിയിൽ ബലഹീനരായി ഗണിക്കപ്പെട്ടവർക്ക് ദാക്ഷിണ്യം ചെയ്യണമെന്നും, അവരെ നേതാക്കളാക്കണമെന്നും, അവരെ അനന്തരാവകാശികളാക്കണമെന്നും, അവർക്ക് ഭൂമിയിൽ സ്വാധീനം നൽകണമെന്നും, ഫിർഔനും ഹാമാനും അവരുടെ സൈന്യങ്ങളും അവരിൽ നിന്ന് ഏതൊന്നിനെക്കുറിച്ച് ജാഗരൂകരായിക്കൊണ്ടിരിക്കുന്നുവോ അത് അവർക്ക് കാട്ടിക്കൊടുക്കണമെന്നും നാം ഉദ്ദേശിക്കുകയും ചെയ്യുന്നു' (ക്വസ്വസ്വ് 5,6). ഫിർഔന്റെയും അവന്റെ സൈന്യത്തിന്റെയും നാശത്തോടുകൂടി ഇതെല്ലാം പൂർത്തിയാകുകയും ചെയ്തു. അതൊക്കെ സൂചിപ്പിച്ചുകൊണ്ടാണ് .....وَتَمَّتْ كَلِمَتُ رَبِّكَ (ഇസ്റാഈല്യർ ക്ഷമിച്ചത് നിമിത്തം, നിന്റെ റബ്ബിന്റെ വളരെ നല്ലതായ വാക്ക് അവരിൽ പൂർത്തിയാകുകയും ചെയ്തു) എന്ന് പറഞ്ഞിരിക്കുന്നത്.

മൂസാ നബി (അ)യുടെ ദൗത്യ പ്രബോധനത്തെത്തുടർന്നു ഫിർഔനുമായി ബന്ധപ്പെട്ടുകൊണ്ടുള്ള സംഭവങ്ങൾ ഇവിടെ വെച്ചു അവസാനിച്ചു. അടുത്ത വചനം മുതൽ അദ്ദേഹത്തിന്റെ ജനതയായ ഇസ്റാഈല്യരുമായി ബന്ധപ്പെട്ടുകൊണ്ടുള്ള സംഭവങ്ങൾ വിവരിക്കുന്നു:-

وَجَـٰوَزْنَا بِبَنِىٓ إِسْرَٰٓءِيلَ ٱلْبَحْرَ فَأَتَوْا۟ عَلَىٰ قَوْمٍ يَعْكُفُونَ عَلَىٰٓ أَصْنَامٍ لَّهُمْ ۚ قَالُوا۟ يَـٰمُوسَى ٱجْعَل

**﴾138﴿ ഇസ്റാഈൽ സന്തതികളെ നാം സമുദ്രം വിട്ടുകടത്തി (രക്ഷപ്പെടുത്തി); എന്നിട്ട്, തങ്ങളുടെ ചില ബിംബങ്ങളുടെ അരികിൽ ഭജനമിരിക്കുന്ന ഒരു ജനതയുടെ അടുക്കൽ അവർ വന്നു(ചേർന്നു).**

لَّنَآ إِلَـٰهًا كَمَا لَهُمْ ءَالِهَةٌ ۚ قَالَ إِنَّكُمْ قَوْمٌ تَجْهَلُونَ ﴿١٣٨﴾

അവർ പറഞ്ഞു: 'മൂസാ, ഇവർക്ക് ചില ദൈവങ്ങളുള്ളതുപോലെ ഞങ്ങൾക്ക് ഒരു ദൈവത്തെ നീ ഏർപ്പെടുത്തിത്തരണം'. അദ്ദേഹം പറഞ്ഞു: 'നിശ്ചയമായും നിങ്ങൾ, അറിവില്ലാത്ത ഒരു(മൂഢ) ജനതയാകുന്നു.

《138》 وَجَاوَزْنَا നാം വിട്ടു കടക്കുകയും ചെയ്തു (നാം കടത്തി) بِبَنِيٓ إِسْرَٰٓءِيلَ ഇസ്റാഈൽ സന്തതികളെ ٱلْبَحْرَ സമുദ്രം, (ആ) കടൽ فَأَتَوْا എന്നിട്ടവർ വന്നു, അങ്ങനെ അവർ ചെന്നു عَلَىٰ قَوْمٍ ഒരു ജനതയുടെ അടുക്കൽ, ജനതയിൽ, ജനതയിലൂടെ يَعْكُفُونَ അവർ ഭജനമിരിക്കുന്നു عَلَىٰٓ أَصْنَامٍ ചില ബിംബങ്ങളുടെ അടുക്കൽ لَّهُمْ തങ്ങളുടെ قَالُوا അവർ പറഞ്ഞു يَٰمُوسَى മൂസാ ٱجْعَل لَّنَا ഞങ്ങൾക്ക് നീ (താങ്കൾ) ഏർപ്പെടുത്തിത്തരുക, ആക്കിത്തരണം إِلَٰهًا ഒരാരാധ്യ വസ്തുവെ (ദൈവത്തെ) كَمَا لَهُمْ അവർക്കു (ഇവർക്കു)ള്ളതു പോലെ ءَالِهَةٌ ആരാധ്യ വസ്തുക്കൾ (ദൈവങ്ങൾ) قَالَ إِنَّكُمْ അദ്ദേഹം പറഞ്ഞു. നിശ്ചയമായും നിങ്ങൾ قَوْمٌ ഒരു ജനതയാണ് تَجْهَلُونَ വിവരമില്ലാത്ത (അജ്ഞരായ-വിഡ്ഢികളായ മുഢൻമാരായ).

إِنَّ هَـٰٓؤُلَآءِ مُتَبَّرٌ مَّا هُمْ فِيهِ وَبَـٰطِلٌ مَّا كَانُوا۟ يَعْمَلُونَ ﴿١٣٩﴾

《139》 'നിശ്ചയമായും ഇക്കൂട്ടർ- അവർ ഏതൊന്നിൽ സ്ഥിതി ചെയ്യുന്നുവോ അത് [ആമാർഗം]-മുറിച്ചു (നശിപ്പിച്ചു) കളയപ്പെടുന്നതാകുന്നു; അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത് ഫലശൂന്യവുമാകുന്നു.'

قَالَ أَغَيْرَ ٱللَّهِ أَبْغِيكُمْ إِلَـٰهًا وَهُوَ فَضَّلَكُمْ عَلَى ٱلْعَـٰلَمِينَ ﴿١٤٠﴾

《140》 അദ്ദേഹം പറഞ്ഞു : 'അല്ലാഹു അല്ലാത്തതിനെയോ ഞാൻ നിങ്ങൾക്കു ദൈവമായി (തേടി) അന്വേഷിക്കുന്നത് ?' അവൻ നിങ്ങളെ ലോകരെക്കാൾ ശ്രേഷ്ഠരാക്കുകയും ചെയ്തിരിക്കുന്നു. (എന്നിരിക്കെ)!

《139》 إِنَّ هَـٰٓؤُلَآءِ നിശ്ചയമായും ഇക്കൂട്ടർ مُتَبَّرٌ മുറിച്ചു കളയപ്പെടുന്ന(നശിപ്പിക്കപ്പെടുന്ന)താണ് مَا യാതൊന്ന്, എന്തോ (അത്) هُمْ അവർ فِيهِ അതിലാണ് وَبَاطِلٌ ഫലശൂന്യ (അർത്ഥരഹിത-നിരർത്ഥ)വുമാകുന്നു مَا كَانُوا അവരായിരുന്നത്, ആയിക്കൊണ്ടിരിക്കുന്നത് يَعْمَلُونَ അവർ പ്രവർത്തിക്കുക. 《140》 قَالَ أَغَيْرَ ٱللَّهِ അദ്ദേഹം പറഞ്ഞു

അല്ലാഹു അല്ലാത്തവരെയോ أَبْغِيكُمْ ഞാൻ നിങ്ങൾക്കു തേടുന്നു (അന്വേഷിക്കുന്നു) إِلَٰهًا ആരാധ്യനായി, ദൈവമായിട്ട് وَهُوَ അവനാകട്ടെ, അവൻ ആയിരിക്കെ فَضَّلَكُمْ നിങ്ങളെ ശ്രേഷ്ഠരാക്കിയിരിക്കുന്നു (എന്നിരിക്കെ) عَلَى الْعَالَمِينَ ലോകരെക്കാൾ

---

കഴിഞ്ഞ 136-ാം വചനത്തിൽ ഫിർഔന്റെ കൂട്ടരെ നാം സമുദ്രത്തിൽ മുക്കി നശിപ്പിച്ചുവെന്നും, ഈ വചനത്തിൽ ഇസ്റാഈല്യരെ നാം സമുദ്രം കടത്തി എന്നും പറഞ്ഞത് ഒരേ സംഭവം തന്നെ. ഫിർഔന്റെയും അവന്റെ ആൾക്കാരുടെയും ധിക്കാരത്തിന്റെയും നിഷേധത്തിന്റെയും ഫലം അവർക്ക് അനുഭവത്തിൽ കാണിച്ചു കൊടുത്തുവെന്ന നിലക്കാണ് അവരെ നാം മുക്കി നശിപ്പിച്ചു എന്നു അവിടെ പറഞ്ഞത്. ആ സംഭവം കഴിഞ്ഞ് അതിന്റെ ഓർമയും പുതുമയും നശിക്കുന്നതിന്റെ മുമ്പ് തന്നെ ഇസ്റാഈല്യരിൽ നിന്നുണ്ടായതും അവരുടെ നന്ദികേടിനും ബുദ്ധിഹീനതക്കും മകുടോദാഹരണവുമായ ഒരു സംഭവത്തിന്റെ തുടക്കം എന്ന നിലക്കാണ് അവരെ നാം സമുദ്രം വിട്ടു കടത്തി എന്നു ഇവിടെ പറഞ്ഞിരിക്കുന്നത് ; ഫിർഔനും സൈന്യവും നശിപ്പിക്കപ്പെടുകയും, മൂസാ നബി(അ)യും ഇസ്റാഈല്യരും ചെങ്കടൽ കടന്ന് രക്ഷപ്പെടുകയും ചെയ്തതിന് ശേഷം വഴി മദ്ധ്യെ ഇസ്റാഈല്യർ ബിംബാരാധകരായ ഒരു ജനതയുടെ വാസസ്ഥലത്ത് എത്തിച്ചേർന്നു. അവർ ബിംബങ്ങളെ ആരാധിക്കുന്നതും അവയുടെ ചുറ്റും ഭജനത്തിലും ധ്യാനത്തിലുമിരിക്കുന്നതും കണ്ടപ്പോൾ, ഇസ്റാഈല്യർക്ക് അവരുടെ പഴയ ബിംബാരാധനയുടെയും പശു പൂജയുടെയും ഓർമ വന്നു. ഇവരെപ്പോലെ ഞങ്ങൾക്കും വല്ല ദൈവങ്ങളെയും അനുവദിച്ചു കിട്ടിയാൽ കൊള്ളാമെന്നായി. അതിനു വേണ്ടി അവർ മൂസാ നബി(അ)യോടു അപേക്ഷിച്ചു. ഇതാണ് സംഭവം.

മൂസാ (അ) അവർക്കു നൽകിയ മറുപടിയിൽ ഒന്നാമതായി അവരുടെ വിഡ്ഢിത്തം അവരെ ഓർമപ്പെടുത്തി. അതായത് അല്ലാഹുവിനെ മാത്രം ആരാധിക്കുവാൻ വിസമ്മതിച്ചതിന്റെ ഫലമായി, അധികാര ശക്തിയിലും പ്രതാപത്തിലും ഉച്ചകോടിയിലെത്തിയിരുന്ന ഫിർഔന്റെയും സൈന്യത്തിന്റെയും അതിദാരുണമായ കലാശവും, അല്ലാഹുവിന്റെ ഏകത്വത്തിൽ വിശ്വസിച്ചതിന്റെ ഫലമായി നിങ്ങൾക്ക് ലഭിച്ച മഹാനുഗ്രഹവും മറ്റനേകം ദൃഷ്ടാന്തങ്ങളും നിങ്ങൾ കണ്ടറിഞ്ഞു. എന്നിട്ടും ഇത്രയും വേഗം അതെല്ലാം വിസ്മരിച്ചുകൊണ്ട് ഈ ബിംബാരാധകൻമാരെപ്പോലെ നിങ്ങൾക്കും ചില ദൈവങ്ങൾ വേണമെന്ന് നിങ്ങൾ ആവശ്യപ്പെടുമ്പോൾ, നിങ്ങൾ അങ്ങേഅറ്റം വിഡ്ഢികൾ തന്നെയാണ് എന്നുണർത്തി. പിന്നീട് ബിംബാരാധകരായ ഈ ജനങ്ങളുടെ മാർഗം പിഴച്ചതും ഭാവിയില്ലാത്തതുമാണെന്നും ചൂണ്ടികാട്ടി. അവസാനം അദ്ദേഹം ചോദിച്ചു : അല്ലാഹുവിന്റെ ഏകത്വം അംഗീകരിച്ചവരെന്ന നിലക്ക് ലോകത്ത് മറ്റാർക്കും ഇതേവരെ ലഭിക്കാത്ത അനുഗ്രഹങ്ങളും സ്ഥാന പദവിയും നൽകി നിങ്ങളെ അവൻ ഉൽകൃഷ്ടസമുദായമാക്കിത്തന്നിരിക്കുന്നു. പിന്നെയും നിങ്ങൾക്ക് അവനല്ലാത്ത ദൈവങ്ങളെത്തന്നെ വേണമെന്നാണോ എന്നോട് നിങ്ങൾ ആവശ്യപ്പെടുന്നത് ? അതിന് സമ്മതിക്കത്തക്കവണ്ണമുള്ള ഒരു വിഡ്ഢിയാണ് ഞാനെന്നാണോ നിങ്ങൾ കരുതുന്നത്........... ? ഇസ്റാഈല്യർ കണ്ട ബിംബാരാധകരായിരുന്ന ആ ജനത ചില പൗരാണിക അറബി ഗോത്രങ്ങളായിരുന്നുവെന്നും, അതല്ല-പിന്നീട് ഇസ്റാഈ

ല്യർക്ക് ഏറ്റുമുട്ടേണ്ടിവന്ന - അമാലിക്വ (*) വർഗത്തിൽപെട്ടവരായിരുന്നുവെന്നും പറയപ്പെട്ടു കാണുന്നു. രണ്ടായാലും ശരി, ചെങ്കടലിന്റെ കിഴക്കെ കര തൊട്ടു ഫലസ്തീൻ വരെയുള്ള പ്രദേശങ്ങൾ അധികം താമസിയാതെ ഇസ്റാഈല്യരുടെ പ്രതാപത്തിൻ കീഴിലായിത്തീരുകയും, ഏകദൈവ വിശ്വാസത്തിന് പ്രചാരം സിദ്ധിക്കുകയും ഉണ്ടായിട്ടുണ്ടെന്നുള്ളത് പ്രസ്താവ്യമാകുന്നു.

ഇമാം അഹ്മദ്, നസാഈ, ഇബ്നുജരീർ (റ) എന്നിവർ അബൂവാക്വിദില്ലൈഥി (റ)യിൽ നിന്നു ഇപ്രകാരം നിവേദനം ചെയ്തിരിക്കുന്നു : ഞങ്ങൾ റസൂൽ തിരുമേനി ﷺയൊന്നിച്ച് ഹുനയ്നിന്റെ ഭാഗത്തേക്കു പോകുകയായിരുന്നു. അവിടെ (വഴിയിൽ) ഒരു ഇലന്തമരം ഉണ്ടായിരുന്നു. അവിശ്വാസികൾ അതിന്റെ അടുത്തു ഭജനമിരിക്കുകയും, അവരുടെ ആയുധങ്ങൾ അതിൻമേൽ (പുണ്യംകരുതി) കെട്ടിതൂക്കുകയും ചെയ്യാറുണ്ടായിരുന്നു. അതിന് ദാത്തു അൻവാത്വ് ( ذات انواط കെട്ടിത്തൂക്കുന്നത്) എന്നും പറഞ്ഞു വന്നിരുന്നു. അങ്ങനെ ഒരു വലിയ ഇലന്തമരത്തിനടുത്തുകൂടി പോകുമ്പോൾ ഞങ്ങൾ പറഞ്ഞു : റസൂലേ അവർക്കു ദാത്തുഅൻവാത്വുള്ളതുപോലെ ഞങ്ങൾക്കും ഒരു മരം നിശ്ചയിച്ചുതന്നാലും! അപ്പോൾ തിരുമേനി പറഞ്ഞു :, അല്ലാഹു അക്ബർ! സത്യമായും ഇതു മൂസാ (അ) നോട് ഇസ്റാഈല്യർ ചോദിച്ചതുപോലെയാണല്ലോ! പിന്നീട് തിരുമേനി ഈ ക്വുർആൻ വചനങ്ങൾ (138, 139 വചനങ്ങൾ) ഓതുകയും ചെയ്തു. ഈ മാതിരിയിലുള്ള ചില ആരാധ്യ വൃക്ഷങ്ങളും, മതിലുകളും കെട്ടിടങ്ങളുമൊക്കെ ഇന്നും മുസ്ലിം സമുദായ മദ്ധ്യെ നിലവിലുണ്ടെന്നുള്ളത് അനിഷേധ്യമായ ഒരു വസ്തുതയാകുന്നു. അത്തരം വസ്തുക്കളിൽ വല്ല സാധനങ്ങളും വെച്ചെടുക്കുകയോ തടവിത്തൊടുകയോ ചെയ്യുന്നത് ഒരു പുണ്യമായി കരുതപ്പെടുകയും പതിവുണ്ട്. അല്ലാഹുവിന്റെ ഏകത്വത്തിൽ വിശ്വസിക്കുന്ന ഏതൊരു സത്യവിശ്വാസിയും അത്തരം കൃത്യങ്ങൾ കാണുമ്പോൾ മൂക്കിൻമേൽ കൈവിരൽ വെച്ചുകൊണ്ട് പറഞ്ഞു പോകും : അല്ലാഹു അക്ബർ എന്ന്! മൂസാ (അ) ഇസ്റാഈല്യരോട് പറഞ്ഞ അതേ വാക്യം انكم قوم تجهلون(നിശ്ചയമായും നിങ്ങൾ വിവരമില്ലാത്ത ജനങ്ങളാണ്)എന്നു തന്നെയാണ് അങ്ങിനെയുള്ളവരെപ്പറ്റിയും പറയുവാനുള്ളത്. അല്ലാഹു മുസ്ലിം സമുദായത്തിന് നേർമാർഗവും തന്റേടവും നൽകട്ടെ. ആമീൻ

وَإِذْ أَنجَيْنَـٰكُم مِّنْ ءَالِ فِرْعَوْنَ يَسُومُونَكُمْ سُوٓءَ ٱلْعَذَابِ يُقَتِّلُونَ أَبْنَآءَكُمْ

﴾141﴿ **(ഇസ്റാഈൽ സന്തതികളേ) ഫിർഔന്റെ കൂട്ടർ നിങ്ങൾക്ക് കടുത്ത ശിക്ഷ അനുഭവിപ്പിച്ചുകൊണ്ടിരിക്കെ അവരിൽ നിന്നും നിങ്ങളെ നാം രക്ഷപ്പെടുത്തിയ സന്ദർഭം (ഓർക്കുക) നിങ്ങളുടെ ആൺമക്കളെ അവർ അറുകൊല നടത്തുകയും,**

***(*)അമാലിക്വ( عمالقة = അമലേക്യർ) എന്നു പറയുന്നത് ഈജിപ്തിന്റെ കിഴക്കും ഫലസ്തീന്റെ തെക്കുമായിസ്ഥിതി ചെയ്യുന്ന മരു പ്രദേശങ്ങളിൽ അവിടവിടെയായി നിവസിച്ചിരുന്ന ഒരു പ്രാചീന വർഗമാകുന്നു. ഇവരോട് ഏറ്റുമുട്ടി പരാജയപ്പെടുത്തിയ ശേഷമാണ് ഇസ്റാഈല്യർ അവർക്ക് വാഗ്ദാനം ചെയ്യപ്പെട്ട ഫലസ്തീൻ രാജ്യങ്ങളിൽ പിന്നീട് കുടിയേറിപ്പാർത്തത്.***

وَيَسْتَحْيُونَ نِسَآءَكُمْ ۚ

നിങ്ങളുടെ സ്ത്രീക(ളായ മക്ക)ളെ ജീവിക്കുവാൻ വിടുകയും ചെയ്തിരിക്കുന്നു.

وَفِي ذَٰلِكُم بَلَآءٌ مِّن رَّبِّكُمْ عَظِيمٌ ﴿١٤١﴾

അതിൽ (നിങ്ങൾക്ക്) നിങ്ങളുടെ റബ്ബിങ്കൽനിന്നുള്ള വമ്പിച്ച ഒരു പരീക്ഷണം ഉണ്ടായിരുന്നു.

---

﴾141﴿ وَإِذْ أَنْجَيْنَاكُمْ നിങ്ങളെ നാം രക്ഷപ്പെടുത്തിയ സന്ദർഭം مِنْ آلِ فِرْعَوْنَ ഫിർഔന്റെ കൂട്ടരിൽ നിന്ന് يَسُومُونَكُمْ അവർ നിങ്ങൾക്ക് അനുഭവിപ്പിച്ചുകൊണ്ടിരിക്കെ سُوءَ الْعَذَابِ ദുഷിച്ച (കടുത്ത-മോശകരമായ) ശിക്ഷ يُقَتِّلُونَ അവർ അറുകൊല ചെയ്തുകൊണ്ടിരുന്നു (കൊണ്ടിരിക്കെ) أَبْنَاءَكُمْ നിങ്ങളുടെ ആൺമക്കളെ وَيَسْتَحْيُونَ അവർ ജീവിക്കുമാറാക്കുക (ബാക്കിയാക്കുക)യും نِسَاءَكُمْ നിങ്ങളുടെ സ്ത്രീകളെ وَفِي ذَٰلِكُمْ അതിലുണ്ട് بَلَاءٌ ഒരു പരീക്ഷണം مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിൽ നിന്നും عَظِيمٌ വമ്പിച്ച

---

മേൽ വിവരിച്ചതും, തങ്ങളുടെ പൂർവ്വികൻമാർ കണ്ടനുഭവിച്ചതുമായ ചരിത്രസംഭവങ്ങളെ ഇപ്പോൾ നിലവിലുള്ള ഇസ്റാഈല്യരെ അല്ലാഹു ഓർമിപ്പിക്കുകയാണ്. നിങ്ങളിൽ കഴിഞ്ഞുപോയ ആ മഹത്തായ അനുഗ്രഹങ്ങളിൽ അഭിമാനം കൊള്ളുന്ന നിങ്ങൾ അതിന്റെ പേരിൽ സദാ നന്ദിയുള്ളവരായിരിക്കുകയും അവന്റെ കല്പനകൾ അനുസരിച്ച്കൊണ്ടിരിക്കുകയും വേണ്ടതാണെന്ന് താൽപര്യം. തുടർന്ന്കൊണ്ട് അതിനു ശേഷമുണ്ടായ ചില പ്രധാന സംഭവങ്ങൾ വിവരിക്കുന്നു:

## വിഭാഗം - 17

۞ وَوَٰعَدْنَا مُوسَىٰ ثَلَٰثِينَ لَيْلَةً وَأَتْمَمْنَٰهَا بِعَشْرٍ

﴾142﴿ മൂസായോട് മുപ്പത് രാത്രിക്കു നാം വാഗ്ദാനം നടത്തുകയുണ്ടായി : അതിനെ (വീണ്ടും) ഒരു പത്തു (രാത്രി) കൊണ്ട് നാം പൂർത്തിയാക്കുകയും ചെയ്തു.

فَتَمَّ مِيقَٰتُ رَبِّهِۦٓ أَرْبَعِينَ لَيْلَةً ۚ

അങ്ങനെ, അദ്ദേഹത്തിന്റെ റബ്ബിന്റെ നിശ്ചിത സമയം നാൽപത് രാത്രിയായി തികഞ്ഞു.

وَقَالَ مُوسَىٰ لِأَخِيهِ هَٰرُونَ ٱخْلُفْنِي فِي قَوْمِي وَأَصْلِحْ وَلَا تَتَّبِعْ سَبِيلَ ٱلْمُفْسِدِينَ ﴿١٤٢﴾

മൂസാ തന്റെ സഹോദരൻ ഹാറൂനോട് പറയുകയും ചെയ്തു : (എന്റെ അഭാവത്തിൽ) നീ എന്നെ പ്രതിനിധീകരിക്കുക; നീ നല്ലതു പ്രവർത്തിക്കുകയും ചെയ്യുക; കുഴപ്പമുണ്ടാക്കുന്നവരുടെ മാർഗത്തെ നീ പിൻപറ്റുകയും ചെയ്യരുത്.

﴾142﴿ وَوَاعَدْنَا നാം വാഗ്ദാനം (കരാർ) നടത്തി (നിശ്ചയം ചെയ്തു) مُوسَى മൂസായോട്, മൂസയുമായി ثَلَاثِينَ لَيْلَةً മുപ്പത് രാത്രിക്ക് (ദിവസത്തേക്ക്) وَأَتْمَمْنَاهَا അവയെ (അതിനെ) നാം പൂർത്തിയാക്കുകയും ചെയ്തു بِعَشْرٍ ഒരു പത്ത് കൊണ്ട് فَتَمَّ അങ്ങനെ പൂർത്തിയായി, തികഞ്ഞു مِيقَاتُ നിശ്ചിതസമയം, സമയ നിശ്ചയം رَبِّهِ തന്റെ റബ്ബിന്റെ أَرْبَعِينَ നാൽപത് لَيْلَةً രാത്രി (ദിവസം) وَقَالَ مُوسَى മൂസാ പറയുകയും ചെയ്തു لِأَخِيهِ هَارُونَ തന്റെ സഹോദരൻ ഹാറൂനോട് اخْلُفْنِي നീ എനിക്ക് പിൻഗാമിയാകുക (പ്രതിനിധീകരിക്കുക) فِي قَوْمِي എന്റെ ജനതയിൽ وَأَصْلِحْ നന്നാക്കുക (നല്ലതു പ്രവർത്തിക്കുക)യും ചെയ്യുക وَلَا تَتَّبِعْ നീ പിൻപറ്റുകയും ചെയ്യരുത് سَبِيلَ മാർഗം, വഴി الْمُفْسِدِينَ നാശം (കുഴപ്പം)ഉണ്ടാക്കുന്നവരുടെ.

---

ഇതുവരെയും മൂസാ നബി(അ)ക്കു വേദഗ്രന്ഥം ലഭിച്ചിട്ടുണ്ടായിരുന്നില്ല. ആദ്യം മുപ്പത് ദിവസവും, പിന്നീട് അതിനുശേഷം പത്തു ദിവസംകൂടി ആകെ നാൽപത് ദിവസം നോമ്പും ധ്യാനവുമായി സീനാമലയിൽ കഴിച്ചു കൂട്ടണമെന്നും, അതിനുശേഷം തൗറാത്ത് നൽകാമെന്നും അല്ലാഹു മൂസാ നബി(അ) യോട് നിശ്ചയം ചെയ്തു. ആ കാലത്ത് അദ്ദേഹത്തിന്റെ അഭാവത്തിൽ തനിക്കുപകരം ജനങ്ങളുടെ നേതൃത്വം വഹിക്കുവാനും അവരെ നയിക്കുവാനും സഹോദരൻ ഹാറൂൻ നബി(അ)യെ അദ്ദേഹം ഏൽപിക്കുകയും ചെയ്തു. അവരിൽ ആവശ്യമായി കാണുന്ന നല്ല കാര്യങ്ങൾ നടപ്പിൽ വരുത്തുവാനും, കുഴപ്പമുണ്ടാക്കുന്നവരുടെ പ്രവർത്തനങ്ങളിലൊന്നും അകപ്പെടാതിരിക്കുവാനും പ്രത്യേകം ഉപദേശിക്കുകയും ചെയ്തു. ഹാറൂൻ (അ) അദ്ദേഹത്തിന്റെ ജ്യേഷ്ഠ സഹോദരനും (*)അദ്ദേഹത്തിന്റെ അപേക്ഷപ്രകാരം തനിക്ക് ഒരു സഹായകനായി അല്ലാഹു നിശ്ചയിച്ചുകൊടുത്ത പ്രവാചകനുമായിരുന്നു. സൂ: ത്വാഹയിൽ ഇതിനെപ്പറ്റി പ്രസ്താവിക്കുന്നുണ്ട്. ആ ജനതയുടെ സ്വഭാവ പ്രകൃതി വേണ്ടതുപോലെ മനസ്സിലാക്കിയ ആളാണല്ലോ മൂസാ നബി (അ). അതാണ് സഹോദരനോട് ഇങ്ങിനെ പ്രത്യേകം വസ്വിയ്യത്ത് ചെയ്യുവാൻ കാരണം.

ദിവസം (يَوْمٌ) എന്ന അർത്ഥത്തിൽ لَيْلَةٌ(രാത്രി) എന്ന പദം ഉപയോഗിക്കുക അറബി ഭാഷയിൽ പതിവുണ്ട്. അതാണിവിടെയും ഉദ്ദേശ്യം. ഇതുപോലെത്തന്നെ يَوْمٌ (യൗമ്) എന്ന വാക്ക് ദിവസം എന്ന അർത്ഥത്തിന് പുറമെ 'പകൽ' (نَهَار) എന്ന അർത്ഥത്തിലും ഉപയോഗിക്കപ്പെടാറുണ്ട്. നാൽപതു രാത്രി നിശ്ചയിച്ചുവെന്ന് പറയാതെ, ആദ്യം മുപ്പത്, പിന്നീട് പത്തുംകൂടി നാൽപത് പൂർത്തിയായി എന്ന് പറഞ്ഞിരിക്കെകൊണ്ട് ആദ്യത്തെ നിശ്ചയം മുപ്പത് ദിവസമായിരുന്നുവെന്നും, പിന്നീട് എന്തോ കാരണത്താൽ പത്തും കൂടി വർദ്ധിപ്പിച്ചതാണെന്നും മനസ്സിലാക്കാം (**) ഇതിന്റെ കാരണമെന്തായിരുന്നുവെന്നതിന് പറയത്തക്ക തെളിവുകളൊന്നുമില്ല.

---

***(*) ഹാറൂൻ നബി(അ) ക്ക് മൂസാ നബി(അ)യെക്കാൾ അൽപം വയസ്സു കൂടുതൽ ഉണ്ടായിരുന്നു വെന്ന് പല ഖുർആൻ വ്യാഖ്യാതാക്കളും പറഞ്ഞു കാണാം. ഫറോവയോട് സംസാരിച്ച കാലത്ത് മോശെക്ക് എൺപത് വയസ്സും, അഹറോന്ന് എൺപത്തിമൂന്ന് വയസ്സുമായിരുന്നു എന്ന് ബൈബ്ളും പറയുന്നു. (പുറപ്പാട് : 7 ൽ 7)***

***(**) മോശെ അവിടെ ഭക്ഷണം കഴിക്കാതെയും വെള്ളം കുടിക്കാതെയും നാൽപത് പകലും നാൽപത് രാവും യഹോവയോടു കൂടെയായിരുന്നുവെന്നത്രെ ബൈബ്ൾ പറയുന്നത് (പുറ:34 ൽ 28)***

ആദ്യത്തെ മുപ്പത് ദിവസം ദുൽകഅ്ദഃ മാസവും പിന്നത്തെ പത്തു ദിവസം ദുൽഹിജ്ജഃ മാസത്തിലെ ആദ്യത്തെ പത്ത് ദിവസവും ആയിരുന്നുവെന്നത് മുജാഹിദ്, മസ്റൂക്വ്, ഇബ്നു ജുറൈജ് (റ) എന്നിവരും ഇബ്നു അബ്ബാസും (റ) പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. الله اعلم

وَلَمَّا جَآءَ مُوسَىٰ لِمِيقَـٰتِنَا وَكَلَّمَهُۥ رَبُّهُۥ قَالَ رَبِّ أَرِنِىٓ أَنظُرْ إِلَيْكَ ۚ قَالَ لَن تَرَىٰنِى وَلَـٰكِنِ ٱنظُرْ إِلَى ٱلْجَبَلِ فَإِنِ ٱسْتَقَرَّ مَكَانَهُۥ فَسَوْفَ تَرَىٰنِى ۚ

**﴿143﴾ നമ്മുടെ നിശ്ചിത സമയത്തേക്കു മൂസാ വരുകയും, അദ്ദേഹത്തിന്റെ റബ്ബ് അദ്ദേഹത്തോട് സംസാരിക്കുകയും ചെയ്തപ്പോൾ അദ്ദേഹം പറഞ്ഞു: എന്റെ റബ്ബേ! എനിക്ക് (നിന്നെ) കാട്ടിത്തരേണമേ-ഞാൻ നിന്നിലേക്ക് (ഒന്നു) നോക്കിക്കൊണ്ടെ! അവൻ പറഞ്ഞു: നീ എന്നെ കാണുകയില്ല തന്നെ; എങ്കിലും നീ (ആ) മലയിലേക്ക് നോക്കുക: (അതായത്:) എന്നിട്ട് അത് അതിന്റെ സ്ഥാനത്ത് ഉറച്ചു നിന്നുവെങ്കിൽ വഴിയെ നീ എന്നെ കണ്ടുകൊള്ളും.**

فَلَمَّا تَجَلَّىٰ رَبُّهُۥ لِلْجَبَلِ جَعَلَهُۥ دَكًّا وَخَرَّ مُوسَىٰ صَعِقًا ۚ فَلَمَّآ أَفَاقَ قَالَ سُبْحَـٰنَكَ تُبْتُ إِلَيْكَ وَأَنَا۠ أَوَّلُ ٱلْمُؤْمِنِينَ ﴿١٤٣﴾

**അങ്ങനെ, അദ്ദേഹത്തിന്റെ റബ്ബ് മലയിലേക്ക് വെളിപ്പെട്ടപ്പോൾ, അതു അതിനെ പൊടിയാക്കി (തകർത്തു); മൂസാ ബോധമറ്റവനായി വീഴുകയും ചെയ്തു. എന്നിട്ട് അദ്ദേഹത്തിന് ബോധം വന്നപ്പോൾ, അദ്ദേഹം പറഞ്ഞു: നീ മഹാ പരിശുദ്ധൻ [നിനക്ക് സ്തോത്രം] ! ഞാൻ നിന്നിലേക്കു പശ്ചാത്തപിച്ചു മടങ്ങി; ഞാൻ സത്യവിശ്വാസികളിൽ ഒന്നാമത്തേവനുമാകുന്നു.**

---

﴿143﴾ وَلَمَّا جَاءَ വന്നപ്പോൾ مُوسَى മൂസാ لِمِيقَاتِنَا നമ്മുടെ നിശ്ചയ സമയത്തേക്ക് وَكَلَّمَهُ അദ്ദേഹത്തോടു സംസാരിക്കുകയും ചെയ്തു رَبُّهُ അദ്ദേഹത്തിന്റെ റബ്ബ് قَالَ رَبِّ അദ്ദേഹം പറഞ്ഞു: എന്റെ റബ്ബേ أَرِنِي എനിക്ക് നീ കാണിച്ചു തരണം أَنْظُرْ إِلَيْكَ നിന്നിലേക്ക് ഞാൻ നോക്കട്ടെ (കാണട്ടെ) قَالَ അവൻ പറഞ്ഞു لَنْ تَرَانِي നിശ്ചയമായും നീ എന്നെ കാണുന്നതല്ല, കാണുകയില്ലതന്നെ وَلَـٰكِنِ എങ്കിലും, എന്നാൽ انْظُرْ നീ നോക്കുക إِلَى الْجَبَلِ മലയിലേക്ക് فَإِنِ اسْتَقَرَّ എന്നിട്ട് (അതായത്) അതു ഉറച്ച് (സ്ഥിരപ്പെട്ടു) നിന്നെങ്കിൽ مَكَانَهُ അതിന്റെ സ്ഥാനത്ത് فَسَوْفَ എന്നാൽ വഴിയെ تَرَانِي നീ എന്നെ കാണും فَلَمَّا تَجَلَّى എന്നിട്ടു (അങ്ങനെ) വെളിപ്പെട്ടപ്പോൾ

رَبُّهُ അദ്ദേഹത്തിന്റെ റബ്ബ് لِلْجَبَلِ മലയിലേക്ക്, പർവ്വതത്തിന് جَعَلَهُ അവൻ അതിനെ دَكًّا പൊടി,തുരുമ്പ് ആക്കി وَخَرَّ (അടഞ്ഞ്) വീഴുകയും ചെയ്തു مُوسَى മൂസാ صَعِقًا ബോധമറ്റവനായി,നിശ്ചേഷ്ടനായി فَلَمَّا أَفَاقَ എന്നിട്ട് അദ്ദേഹത്തിന് ബോധം വന്നപ്പോൾ قَالَ അദ്ദേഹം പറഞ്ഞു سُبْحَانَكَ നീ മഹാ പരിശുദ്ധൻ,നിനക്ക് സ്തോത്രം تُبْتُ ഞാൻ പശ്ചാത്തപിച്ചു, മടങ്ങി إِلَيْكَ നിന്നിലേക്ക് وَأَنَا ഞാനാകട്ടെ أَوَّلُ ഒന്നാമനാണ് الْمُؤْمِنِينَ സത്യവിശ്വാസികളിൽ

قَالَ يَـٰمُوسَىٰٓ إِنِّى ٱصْطَفَيْتُكَ عَلَى ٱلنَّاسِ بِرِسَـٰلَـٰتِى وَبِكَلَـٰمِى فَخُذْ مَآ ءَاتَيْتُكَ وَكُن مِّنَ ٱلشَّـٰكِرِينَ ﴿١٤٤﴾

**﴾144﴿ അവൻ [റബ്ബ്] പറഞ്ഞു : മൂസാ, നിശ്ചയമായും എന്റെ ദൗത്യങ്ങൾ കൊണ്ടും, എന്റെ സംസാരം കൊണ്ടും നിന്നെ ഞാൻ (മറ്റു) മനുഷ്യരെക്കാൾ (പ്രത്യേകമാക്കി) തിരഞ്ഞെടുത്തിരിക്കുന്നു. അതിനാൽ, ഞാൻ നിനക്കു നൽകിയത് നീ എടുത്തു [സ്വീകരിച്ചു ] കൊള്ളുക. നീ നന്ദി കാണിക്കുന്നവരുടെ കൂട്ടത്തിലായിരിക്കുകയും ചെയ്യുക**

---

﴾144﴿ قَالَ അവൻ പറഞ്ഞു يَا مُوسَى മൂസാ إِنِّي നിശ്ചയമായും ഞാൻ اصْطَفَيْتُكَ നിന്നെ തിരഞ്ഞു (തെളിയിച്ചു)എടുത്തിരിക്കുന്നു عَلَى النَّاسِ മനുഷ്യരേക്കാൾ بِرِسَالَاتِي എന്റെ ദൗത്യങ്ങൾകൊണ്ട് وَبِكَلَامِي എന്റെ സംസാരം കൊണ്ടും فَخُذْ അതിനാൽ എടുത്തു (പിടിച്ചു-സ്വീകരിച്ചു)കൊള്ളുക مَا آتَيْتُكَ നിനക്ക് ഞാൻ നൽകിയത് وَكُنْ ആയിരിക്കയും ചെയ്യുക مِنَ الشَّاكِرِينَ നന്ദി കാണിക്കുന്നവരുടെ കൂട്ടത്തിൽ

---

നിശ്ചയം പൂർത്തിയാക്കി മൂസാ നബി (അ) വന്നപ്പോൾ അല്ലാഹു അദ്ദേഹത്തോട് സംസാരിച്ചു. സ്വപ്നം വഴിയോ, മനസ്സിൽ തോന്നിപ്പിച്ചോ നൽകുന്ന വഹ്‌യ്, അല്ലെങ്കിൽ ഒരു മറയുടെ അപ്പുറത്ത് നിന്നുള്ള സംസാരം, അല്ലെങ്കിൽ ഒരു ദൂതനെ -അഥവാ മലക്കിനെ-അയച്ചുകൊണ്ട് നൽകുന്ന വഹ്‌യ് എന്നിങ്ങനെ മൂന്നു പ്രകാരത്തിലല്ലാതെ അല്ലാഹു ഒരു മനുഷ്യനോട് സംസാരിക്കുന്നതല്ല എന്ന് അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. (സൂ: ശൂറായിലെ 51-ാം വചനവും വ്യാഖ്യാനവും നോക്കുക) ഇവയിൽ രണ്ടാമതു പറഞ്ഞ തരത്തിലുള്ള സംസാരമാണ് മൂസാ നബി(അ)യുമായി നടന്നത്. ഈ മഹത്തായ അനുഗ്രഹം മൂസാ നബി(അ)ക്കല്ലാതെ മററാർക്കും ഉണ്ടായതായി അറിയപ്പെട്ടിട്ടില്ല. ഈ വചനത്തിൽ നിന്നു തന്നെ അതു വ്യക്തമാവുന്നു. മൂസാ (അ) ഈജിപ്തിൽ നിന്നും അഭയാർത്ഥിയായി മദ്‌യനിൽ ചെന്നു ഏതാനും കൊല്ലം താമസിച്ച ശേഷം അവിടെ നിന്നും ഭാര്യാസമേതം ഈജിപ്തിലേക്ക് മടങ്ങിപ്പോരുമ്പോഴായിരുന്നു സീനാ താഴ്‌വരയിൽ വെച്ചു ആദ്യമായി അല്ലാഹുവിന്റെ സംസാരം അദ്ദേഹം കേട്ടത്. ആ അവസരത്തിൽ തന്നെയായിരുന്നു അദ്ദേഹത്തെ ഫിർഔന്റെ അടുക്കലേക്ക് റസൂലായി അയച്ചതും. ഈ വചനത്തിൽ പറയുന്നത് അദ്ദേഹം തൗറാത്ത് ഏറ്റുവാ

ങ്ങാൻ വേണ്ടി നിശ്ചയ പ്രകാരം സീനാ പർവ്വതത്തിൽ ചെന്നപ്പോഴുണ്ടായ സംസാര ത്തെക്കുറിച്ചുമാകുന്നു.

അല്ലാഹുവിന്റെ സംസാരം എങ്ങിനെയായിരിക്കും ? അതിന് അക്ഷരവും ശബ്ദ വുമുണ്ടോ ? ഏതു ഭാഷയിലായിരിക്കും ? ഇതൊന്നും നമുക്ക് അറിയുവാനോ സങ്കൽപി ക്കുവാനോ സാധ്യമല്ല. സൃഷ്ടികളുടെ സംസാരങ്ങളുമായി അതിന് യാതൊരു വിധ സാമ്യവും ഉണ്ടായിരിക്കുകയില്ലെന്ന് നമുക്കു തീർത്തു പറയാം. ഈ മഹത്തായ അനു ഗ്രഹം-മറ്റാർക്കും ലഭിച്ചിട്ടില്ലാത്ത ഈ മഹാഭാഗ്യം-ആസ്വദിച്ചപ്പോൾ മൂസാ നബി(അ) ക്കുണ്ടായ മധുരമോഹനമായ അനുഭവം നിമിത്തം, അല്ലാഹുവിനെ നേരിൽ ഒന്നു കാണു വാനുള്ള മഹാഭാഗ്യംകൂടി സിദ്ധിച്ചെങ്കിൽ കൊള്ളാമെന്ന് അദ്ദേഹത്തിന് അത്യാവേശം ജനിച്ചു. അദ്ദേഹം അപേക്ഷിച്ചു: റബ്ബേ ! ഈയുള്ളവനു നിന്നെ ഒന്നു കാണുവാനുള്ള മഹാഭാഗ്യം കൂടി നൽകണേ ! എനിക്ക് നിന്നെ കാണുമാറാക്കിത്തരണേ ! ഞാനൊന്നു നോക്കികാണട്ടെ(رَبِّ أَرِنِي أَنظُرْ إِلَيْكَ)മൂസാ നബി(അ)യുടെ വിശ്വാസക്കുറവുകൊണ്ടല്ല, വിഡ്ഢിത്തംകൊണ്ടുമല്ല, രാജാധിരാജനായ പരമോൽകൃഷ്ടനായ അല്ലാഹുവിന്റെ മഹി തമഹത്വങ്ങളെക്കുറിച്ച് ബോധമില്ലാത്തതുകൊണ്ടുമല്ല ആ അപേക്ഷ, ആ തിരു സംസാ രങ്ങൾ കേട്ടപ്പോൾ, ആ തിരുസന്നിധിയെ ഒന്നു കണ്ടാസ്വദിക്കുവാനുണ്ടായ അടങ്ങാത്ത മോഹം കൊണ്ടു മാത്രം.

എല്ലാമെല്ലാം അറിയുന്ന അല്ലാഹു അദ്ദേഹത്തെ ആക്ഷേപിച്ചില്ല, ആ അപേക്ഷ യിൽ പ്രതിഷേധിച്ചതുമില്ല. എങ്കിലും ഈ ഐഹിക ജീവിതത്തിൽ ആർക്കും സാധ്യ മല്ലാത്തതും, ഈ ലോകത്ത് പ്രകൃതിക്കതീതമായതുമാണ് അക്കാര്യമെന്ന യാഥാർത്ഥ്യം അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്തുകയാണ് അല്ലാഹു ചെയ്തത്. അല്ലാഹു പറഞ്ഞു : നിനക്കെന്നെ കാണുവാൻ കഴിയുകയില്ല ( لَن تَرَانِي )അതോടൊപ്പം, ആ കാഴ്ച താങ്ങുവാനുള്ള ശക്തി അദ്ദേഹത്തെക്കാൾ എത്രയോ ഉറപ്പും കെൽപുമുള്ള ആ പർവ്വതത്തിന്നുപോലുമില്ലെന്ന് അനുഭവത്തിലൂടെ കാട്ടിക്കൊടുക്കുകയും ചെയ്തു. അല്ലാഹു പറഞ്ഞു : എങ്കിലും ആ മലയിലേക്ക് നോക്കൂ : അത് അതിന്റെ സ്ഥാനത്തു ഉറച്ചു നിൽക്കുന്നുണ്ടെങ്കിൽ നിനക്കെന്നെ കണ്ടേക്കാവുന്നതാണ് وَلَٰكِنِ انظُرْ إِلَى الْجَبَلِ.... എന്നിട്ട് റബ്ബ് മലയിലേക്ക് വെളിപ്പെട്ടു. ഉടനെ അതു പൊടി പൊടിയായി. അല്ലാഹുവിന്റെ ഈ വെളിപ്പാട് എങ്ങിനെയായിരുന്നുവെന്ന് അല്ലാഹു വിന് മാത്രം അറിയാം. അവന്റെ മഹത്വത്തിനും പരിശുദ്ധതക്കും അനുയോജ്യമായ ഒരു വെളിപ്പാടായിരിക്കും അതെന്ന് മാത്രം നമുക്ക് പറയാം. അബൂസഈദിൽ ഖുദ്രി (റ) ഉദ്ധരിച്ച ഒരു നബി വചനം മുസ്ലിം (റ) രേഖപ്പെടുത്തിയതിന്റെ സാരം ഇപ്രകാ രമാകുന്നു : അല്ലാഹുവിന്റെ മറ, പ്രകാശമാകുന്നു. ആ പ്രകാശം അവൻ തുറന്നുവിട്ടാൽ അവന്റെ തിരുമുഖത്തിന്റെ ജ്യോതിസ്സ് സൃഷ്ടികളെയെല്ലാം കരിച്ചുകളഞ്ഞേക്കും. ഇമാം അഹ്മദ്, തുർമുദി, ബൈഹകി, ഇബ്നു ജരീർ (റ) മുതലായവർ അനസ് (റ)ൽ നിന്ന് ഉദ്ധരിക്കുകയും, ഹാകിം (റ) ബലപ്പെട്ടതെന്ന് സ്ഥിരപ്പെടുത്തുകയും ചെയ്തി ട്ടുള്ള ഒരു ഹദീഥിൽ .... فَلَمَّا تَجَلَّىٰ رَبُّهُ (റബ്ബ് വെളിപ്പെട്ടപ്പോൾ) എന്നുള്ള വചനം ഓതി കൊണ്ട് നബിതിരുമേനി ﷺ അവിടുത്തെ പെരുവിരൽ ചെറുവിരലിന്റെ തല പ്പത്തുവെച്ചു വളരെ തുച്ഛം മാത്രമെന്നു സൂചിപ്പിക്കുകയുണ്ടായെന്നും വന്നിരിക്കുന്നു. ഇതല്ലാതെ ഇതിനപ്പുറം ഒരു വിശദീകരണം നമുക്കിവിടെ സാദ്ധ്യമല്ല.

മല തകർന്നു തരിപ്പണമായ കാഴ്ച കണ്ടു മൂസാ (അ) ബോധം കെട്ടു നിലംപതിച്ചു. ബോധം വീണ്ടു കിട്ടിയപ്പോൾ അദ്ദേഹത്തിന് ബോധ്യമായി; അല്ലാഹുവിനെ കാണുവാനുള്ള കഴിവ് തനിക്കില്ലെന്നും, തന്റെ അപേക്ഷ കുറെ കടന്ന അപേക്ഷയായിട്ടുണ്ടെന്നും. അദ്ദേഹം പറഞ്ഞു : റബ്ബേ ! നീ മഹാപരിശുദ്ധൻ ! ഞാനിതാ നിങ്കലേക്കു പശ്ചാത്തപിച്ചു മടങ്ങുന്നു (....فَلَمَّا أَفَاقَ قَالَ سُبْحَانَكَ) അപേക്ഷിച്ചത് ഒരു മര്യാദകേടാണെങ്കിലും അല്ലാഹുവിലുള്ള വിശ്വാസത്തിന്റെ കുറവുകൊണ്ടോ, വിശ്വാസത്തിലുള്ള വക്രതകൊണ്ടോ അല്ല അതു സംഭവിച്ചതെന്നും നിലവിലുള്ള സത്യവിശ്വാസികളിൽ താൻ ഒന്നാമത്തേവനും മുമ്പനുമാകുന്നു ( وَأَنَا أَوَّلُ الْمُؤْمِنِينَ ) എന്നും അദ്ദേഹം വ്യക്തമാക്കുകയും ചെയ്തു.

മൂസാ നബി(അ) യുടെ ഈ അപേക്ഷ കേവലം ധിക്കാരമോ, കുറ്റകരമായ ഒരു പാപമോ ആയി അല്ലാഹു കണക്കാക്കിയിട്ടില്ലെന്ന് മേൽ വിവരിച്ചതിൽ നിന്നും മനസ്സിലായല്ലോ. 144-ാം വചനത്തിൽ നിന്നു തന്നെ ഈ വാസ്തവം കൂടുതൽ സ്പഷ്ടമാകുകയും ചെയ്യുന്നു. അദ്ദേഹത്തിന്റെ നേരെ ആക്ഷേപത്തിന്റെ യാതൊരു സൂചനപോലും കൂടാതെ, എന്റെ ദൗത്യങ്ങൾ നൽകിയും, ഞാൻ നേരിൽ സംസാരിച്ചുകൊണ്ടും മറ്റെല്ലാ മനുഷ്യരെക്കാളും നിനക്കു ശ്രേഷ്ഠത നൽകിയിട്ടുണ്ടെന്നും, അതുകൊണ്ട് ഞാൻ നൽകുന്നത്-വേദഗ്രന്ഥം, ഉപദേശനിർദേശങ്ങൾ മുതലായവ-വേണ്ടവിധം സ്വീകരിച്ചു നന്ദിയുള്ളവനായിരിക്കണം എന്നുമൊക്കെയാണല്ലോ അതിൽ പറയുന്നത്. ആ അപേക്ഷ സ്വീകരിക്കുവാൻ നിവൃത്തിയില്ലെങ്കിലും ഞാൻ നിനക്ക് പല പ്രത്യേക പദവികളും നൽകി അനുഗ്രഹിച്ചിട്ടുണ്ടെന്നാണ് അതിന്റെ രത്നച്ചുരുക്കം.

സന്ദർഭവശാൽ ഇവിടെ ചില സംഗതികൾ ചൂണ്ടിക്കാട്ടുന്നത് നന്നായിത്തോന്നുന്നു. (1) അല്ലാഹുവിനെ കാണുവാനോ, പാരത്രികമായ കാഴ്ചകൾ കാണുവാനോ കഴിയുമാറുള്ള ഒരു പ്രകൃതി ഈ ലോകത്ത് അല്ലാഹു ആർക്കും നൽകിയിട്ടില്ല. അതിനാൽ, മനുഷ്യന്റെ ബാഹ്യേന്ദ്രിയങ്ങൾക്കോ, ആന്തരേന്ദ്രിയങ്ങൾക്കോ അവയൊന്നും താങ്ങുവാനുള്ള കെൽപുമില്ല. മരണത്തോടുകൂടി ഈ ഭൗതിക കാഴ്ചപ്പാട് അവസാനിക്കുന്നതോടൊപ്പം തന്നെ മുമ്പില്ലാത്ത പല അനുഭവങ്ങളും കാഴ്ചകളും അവനു വെളിപ്പെട്ടുകൊണ്ടിരിക്കും. പരലോകത്താകട്ടെ, കൂടുതൽ വ്യത്യസ്തമായ അനുഭവങ്ങളും കാഴ്ചപ്പാടുകളുമായിരിക്കും ഉണ്ടായിരിക്കുക. ഇവിടെ വെച്ച് അസംഭവ്യമായതും ഊഹിക്കുവാൻ പോലും കഴിയാത്തതുമായ പലതും അവിടെവെച്ചു സാധ്യമായിരിക്കും. കുറ്റവാളികളായ ആളുകളോട് ക്വിയാമത്തുനാളിൽ പറയപ്പെടുന്ന സൂ: ക്വാഫിലെ ഒരു വാക്യം ഈ വാസ്തവം ചൂണ്ടിക്കാട്ടുന്നു. .... لَقَدْ كُنتَ فِي غَفْلَةٍ مِّنْ هَٰذَا (തീർച്ചയായും ഇതിനെക്കുറിച്ച് നീ അശ്രദ്ധയിലായിരുന്നു. ഇപ്പോൾ നിനക്ക് നിന്റെ മൂടിയെ നാം തുറന്ന് നീക്കിത്തന്നിരിക്കുന്നു. ആകയാൽ നിന്റെ കാഴ്ച ഇന്ന് മൂർച്ചയുള്ളതാകുന്നു. (ക്വാഫ് :22) ക്വിയാമത്തുനാളിൽ അക്രമികൾക്ക് നേരിടുന്ന ചില അനുഭവങ്ങളെപ്പറ്റി പറയുന്ന കൂട്ടത്തിൽ മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു:

....وَبَدَا لَهُم مِّنَ اللَّهِ مَا لَمْ يَكُونُوا يَحْتَسِبُونَ (അവർ കണക്കുകൂട്ടിയിരുന്നില്ലാത്ത കാര്യങ്ങൾ അവർക്ക് അല്ലാഹുവിൽ നിന്നും വെളിവാകുകയും ചെയ്യും. (സുമർ: 47)

(2) സത്യവിശ്വാസികൾ പരലോകത്ത്വെച്ച് അല്ലാഹുവിനെ കാണുമെന്നും, അത് അവർക്ക് ലഭിക്കുന്ന ഏറ്റവും വലിയ ഭാഗ്യമായിരിക്കുമെന്നും ചില ക്വുർആൻ വചന

ങ്ങൾ വഴിയും അനേകം ഹദീഥുകൾ വഴിയും സംശയരഹിതമായി അറിയപ്പെട്ടിട്ടുള്ള താണ്. ഒരു സ്ഥലത്ത് അല്ലാഹു പറയുന്നു: وُجُوهٌ يَوْمَئِذٍ نَاضِرَةٌO إِلَىٰ رَبِّهَا نَاظِرَةٌO (ചില മുഖങ്ങൾ അന്ന് - ഖിയാമത്തുനാളിൽ -പ്രസന്നങ്ങളായിരിക്കും. അവയുടെ റബ്ബിങ്ക ലേക്കു നോക്കിക്കാണുന്നവയായിരിക്കും (75:22,23) സത്യനിഷേധികളെക്കുറിച്ച് പറ യുന്നു : كَلَّا إِنَّهُمْ عَن رَّبِّهِمْ يَوْمَئِذٍ لَّمَحْجُوبُونَ (വേണ്ട, നിശ്ചയമായും അവർ, അന്നത്തെ ദിവസം തങ്ങളുടെ റബ്ബിൽ നിന്നും മറയിടപ്പെട്ടവർ തന്നെയായിരിക്കും. (83:15) ഇരുപ തോളം സ്വഹാബികളിൽ നിന്നായി അനേകം മാർഗങ്ങളിൽകൂടി രേഖപ്പെടുത്തപ്പെട്ടി ട്ടുള്ള പല ഹദീഥുകളിലും സത്യവിശ്വാസികൾ പരലോകത്ത് വെച്ച് അല്ലാഹുവിനെ കാണുന്നതാണെന്ന് സ്പഷ്ടമായ വാക്കുകളിൽ നബിﷺ അറിയിച്ചുതന്നിട്ടുണ്ട്. അപ്പോൾ മൂസാ നബി(അ) യോട് അല്ലാഹു لَن تَرَانِي (നീ എന്നെ കാണുകയില്ല തന്നെ) എന്നു പറഞ്ഞ വാക്ക് ആധാരമാക്കിക്കൊണ്ട് അല്ലാഹുവിനെ പരലോകത്ത്വെച്ചും ആർക്കും കാണുവാൻ സാധ്യമല്ലെന്ന് മുഅ്തസലികളെപ്പോലെയുള്ള യുക്തിവാദികൾ പറയാറുള്ളത് തെറ്റാണെന്ന് തീർത്തു പറയാവുന്നതാണ്. ഈ വിഷയത്തിൽ വളരെ യേറെ തർക്കവിതർക്കങ്ങളും, ആരോപണ പ്രത്യാരോപണങ്ങളും മുൻകാലത്ത് കഴി ഞ്ഞുപോയിട്ടുണ്ട്. ഇന്നും ചില യുക്തിവാദക്കാർ ആ പഴയ അഭിപ്രായം പുറപ്പെടുവി ക്കുന്നതും കാണാം. യുക്തി ന്യായങ്ങൾ എന്തുതന്നെ സമർപ്പിക്കപ്പെട്ടാലും അല്ലാ ഹുവും റസൂലും വ്യക്തമാക്കിയ അക്കാര്യത്തിൽ, അവയെല്ലാം കേവലം നിരർത്ഥവാ ദങ്ങൾ മാത്രമായേ ഗണിക്കപ്പെടുവാനുള്ളൂ. മൂസാ നബി(അ) യോട് അല്ലാഹു പറ ഞ്ഞതിന്റെ ഉദ്ദേശ്യം. ഈ ലോകത്ത്വെച്ച് നിനക്ക് എന്നെ കാണുവാൻ കഴിയുകയില്ല എന്നല്ല എന്നും മേൽ ചൂണ്ടികാട്ടിയ തെളിവുകളിൽ നിന്നും വ്യക്തമാണ്.

(3) ഇസ്റാഈല്യരെ അഭിമുഖീകരിച്ചു കൊണ്ട് അവരുടെ ധിക്കാരങ്ങളെക്കുറിച്ച് പറയുന്ന കൂട്ടത്തിൽ, അല്ലാഹുവിനെ പരസ്യമായി കാണാതെ ഞങ്ങൾ താങ്കളെ വിശ്വ സിക്കുന്നതേയല്ലെന്നു നിങ്ങൾ മൂസായോട് പറഞ്ഞുവെന്നും, അപ്പോൾ നിങ്ങൾക്ക് ഇടിത്തീ ബാധിച്ചുവെന്നും സൂറത്തുൽ ബഖറഃ 55 ൽ അല്ലാഹു പറഞ്ഞിരിക്കുന്നു. (وَإِذْ قُلْتُمْ يَا مُوسَىٰ لَن نُّؤْمِنَ لَكَ حَتَّىٰ نَرَى اللَّهَ جَهْرَةً .... ) താഴെ ഈ സൂറത്തിലെ 155-ാം വചന ത്തിൽ, മൂസാ തന്റെ ജനങ്ങളിൽ നിന്നും എഴുപതുപേരെ നമ്മുടെ നിശ്ചത സമയ ത്തേക്കു തിരഞ്ഞെടുത്തുവെന്നും, അവർക്കു കമ്പനം ( الرَّجْفَةُ )പിടിപെട്ടപ്പോൾ ഞങ്ങ ളിലുള്ള ഭോഷൻമാർ പ്രവർത്തിച്ചതിന് ഞങ്ങളെ നീ നശിപ്പിക്കുന്നുവോ എന്നും മറ്റും മൂസാ (അ) ചോദിച്ചുവെന്നും പ്രസ്താവിക്കുന്നുമുണ്ട്. ഈ രണ്ട് വചനങ്ങളിലും പ്രസ്താവിക്കപ്പെട്ട സംഭവങ്ങൾ ഒന്നു തന്നെയാണോ, അതല്ല രണ്ടും വെവ്വേറെ സംഭ വങ്ങളാണോ എന്നുള്ളതിൽ വ്യാഖ്യാതാക്കൾക്കിടയിൽ അഭിപ്രായ വ്യത്യാസം കാണാം. എന്നാൽ നമ്മുടെ മുമ്പിലുള്ള ഈ വചനത്തിൽ മൂസാ നബി (അ) رَبِّ أَرِنِي أَنظُرْ إِلَيْكَ (റബ്ബേ എനിക്ക് നിന്നെ കാട്ടി തരണേ, ഞാൻ നിന്നെ നോക്കിക്കാണ ട്ടെ) എന്ന് ചോദിച്ചതും لَن تَرَانِي (നീ എന്നെ കാണുകയില്ലതന്നെ) എന്നു അല്ലാഹു മറുപടി പറഞ്ഞതും, മേൽ പ്രസ്താവിച്ച ആ രണ്ട് വചനങ്ങളിൽ പറഞ്ഞതും എല്ലാം ചേർന്നു ഒരേ സംഭവമാണെന്ന് മുഅ്തസിലികളും, അവരെ അനുകരിച്ച ചിലരും പറ യുന്നു. മൂന്നു വചനങ്ങളിലെയും സംഭവം ഒന്നാണെന്ന് വ്യക്തമാക്കാതെത്തന്നെ ചില ആളുകൾ, മൂസാ (അ) അദ്ദേഹത്തിന്റെ സ്വന്തം നിലക്കല്ല-ജനങ്ങളുടെ ആവശ്യപ്ര കാരമാണ് -അല്ലാഹുവിനെ കാണുവാൻ ആവശ്യപ്പെട്ടതെന്നും പറഞ്ഞു കാണുന്നു.

ഇഹത്തിലും പരത്തിലും വെച്ച് അല്ലാഹുവിനെ കാണുക അസംഭ്യവമാണെന്ന അവരുടെ വാദത്തിൽ നിന്നും, അതിന് لَن تَرَانِي (നീ എന്നെ കാണുകയില്ല തന്നെ) എന്ന വാക്യത്തെ തെളിവാക്കുന്നതിൽ നിന്നും ഉടലെടുത്തതാണ് യഥാർത്ഥത്തിൽ ഈ വാദം.

മൂന്നു വചനങ്ങളിലും പറയുന്നത് ഒരേ സംഭവത്തെപ്പറ്റിയാണെന്ന വാദക്കാരിൽ ചിലരുടെ പ്രസ്താവനകൾ നോക്കുമ്പോൾ സംഭവത്തിന്റെ രൂപം ഇങ്ങിനെയാകുന്നു : എഴുപതു പേരെ തിരഞ്ഞെടുത്തുകൊണ്ട് മൂസാ (അ) അല്ലാഹു നിശ്ചയിച്ച സമയത്ത് പർവ്വതത്തിൽ ചെന്നു. അവർ മലയുടെ അടിയിലും മൂസാ (അ) മുകളിലുമായിരുന്നു. മൂസാ (അ) മടങ്ങി വന്നപ്പോൾ, തന്നോട് അല്ലാഹു സംസാരിച്ചുവെന്നും, തനിക്കു വേദ ഗ്രന്ഥം നൽകിയെന്നുമൊക്കെ പറയുന്നത് ഞങ്ങൾ വിശ്വസിക്കണമെങ്കിൽ ഞങ്ങൾക്ക് താൻ അല്ലാഹുവിനെ പ്രത്യക്ഷത്തിൽ കാണിച്ചു തരുകതന്നെ വേണം എന്ന് അവർ മൂസാ (അ) നോട് ശഠിച്ചു. അദ്ദേഹം അവർക്കുവേണ്ടി അതിനായി അല്ലാഹുവിനോട് ആവശ്യപ്പെടുകയും ചെയ്തു. ധിക്കാരപരമായ ഈ ചോദ്യം നിമിത്തം ഒരു ഭൂകമ്പം മുഖേന അല്ലാഹു അവരെ ശിക്ഷിച്ചു. സൂറത്തുൽ ബക്വറഃയിൽ പറഞ്ഞ ഇടിത്തീ (صَاعِقَة)യും 155-ാം വചനത്തിൽ കാണുന്ന കമ്പന (رَجْفَةُ) വും, ഈ വചനത്തിൽ മല പൊടി പൊടിയാക്കി (جَعَلَهُ دَكًّا) എന്നു പറഞ്ഞതും - എല്ലാം തന്നെ- ആ ഭൂകമ്പത്തെ ഉദ്ദേശിച്ചാകുന്നു. അങ്ങനെ , കേവലം അസംഭവ്യമായ ഒരു കാര്യം മൂസാ നബി (അ) ജനങ്ങൾക്ക് വേണ്ടി അല്ലാഹുവിനോട് ആവശ്യപ്പെട്ടു. ഈ ചോദ്യം കുറ്റകരമായ ഒരു പാപമായതുകൊണ്ടാണ് മൂസാ (അ)ഞാൻ പശ്ചാത്തപിച്ചു മടങ്ങി(تُبْتُ إِلَيْكَ) എന്നു പറഞ്ഞത്. ഇതാണ് മൂന്നു വചനങ്ങളും കൂട്ടി യോജിപ്പിച്ചുകൊണ്ട് അവർ പറഞ്ഞതിന്റെ ചുരുക്കം.

മനസ്സിൽ ഒരു മുൻവിധി നേരത്തെ തന്നെ ഒളിച്ചുവെക്കാതെ-തുറന്ന മനസ്സോടെ -ഈ മൂന്നു ക്വുർആൻ വചനങ്ങളും അവയിലെ വാക്കുകളും, പ്രതിപാദന രീതിയും കണക്കിലെടുത്തുകൊണ്ട് പരിശോധിക്കുന്ന ഏതൊരു നിഷ്പക്ഷ ബുദ്ധിക്കും വ്യക്തമായി മനസ്സിലാക്കുവാൻ കഴിയും : മൂസാ (അ) അല്ലാഹുവിനെ കാണുവാൻ അപേക്ഷിച്ച സംഭവവും, ജനങ്ങൾ അല്ലാഹുവിനെ കാണണമെന്നു ശഠിച്ച സംഭവവും വെവ്വേറെയാണെന്നും, എല്ലാം ഒരേ സംഭവമാക്കിക്കൂട്ടിയിണക്കുവാൻ ശ്രമിക്കുന്നത് സദുദ്ദേശപൂർവ്വമല്ലെന്നും ഇമാം റാസീ (റ) മുതലായ പല ക്വുർആൻ വ്യാഖ്യാതാക്കളും ഇവരുടെ ഈ വാദത്തെ ഖണ്ഡിച്ചുകൊണ്ടും, അതിലെ കൊള്ളരുതായ്മകളെ എടുത്തുകാട്ടിക്കൊണ്ടും വളരെയേറെ സംസാരിച്ചിരിക്കുന്നത് കാണാം. ദൈർഘ്യം ഭയന്നു അവ ഉദ്ധരിക്കുവാൻ ഇവിടെ ഉദ്ദേശിക്കുന്നില്ല. അവർ ചൂണ്ടിക്കാട്ടിയ ചുരുക്കം ചില സംഗതികളുടെ സാരം മാത്രം ഉദ്ധരിക്കാം:

1) അല്ലാഹുവിനെ കാണണമെന്ന് ശഠിക്കുന്നത് ഒരു തെറ്റായ കാര്യമായിരുന്നിട്ടും അതിനെപ്പറ്റി അവരെ ആക്ഷേപിക്കുകയോ, അവർക്ക് കാര്യം പറഞ്ഞു മനസ്സിലാക്കുകയോ ചെയ്യാതെ, അതിനു വേണ്ടി അല്ലാഹുവിനോട് നേരിൽ ആവശ്യപ്പെടുവാൻ മാത്രം ബുദ്ധിമോശം മൂസാ നബി(അ)ക്കില്ലെന്ന് തീർച്ചയാണ്. ഈ ജനങ്ങൾക്കുള്ളതുപോലെ ഞങ്ങൾക്കും ഒരു ദൈവത്തെ ഏർപ്പെടുത്തിത്തരണം എന്നു അവർ ആവശ്യപ്പെട്ടപ്പോൾ മൂസാ (അ) ചെയ്തതെന്താണെന്നു (138,139 വചനങ്ങളിൽ) നാം കണ്ടുവല്ലോ.

2) ജനങ്ങളുടെ ആവശ്യപ്രകാരമാണ് മൂസാ (അ) അപേക്ഷിച്ചതെങ്കിൽ നിന്നെ എനിക്ക് കാണിച്ചുതരണം എന്നും, ഞാൻ നിന്നെ നോക്കിക്കാണട്ടെ എന്നും ( أَرِنِي، أَنظُرْ ) അല്ല അദ്ദേഹം പറയേണ്ടിയിരുന്നത്. 'അവർക്ക് കാണിച്ചു കൊടുക്കണം' എന്നും 'അവർ നോക്കിക്കാണട്ടെ' ( أَرِهِمْ، يَنظُرُوا ) എന്നും ആയിരുന്നു പറയേണ്ടിയിരുന്നത്. ചുരുങ്ങിയ പക്ഷം, 'ഞങ്ങൾക്കുകാണിച്ചു തരണം,' 'ഞങ്ങൾ നോക്കട്ടെ' ( أَرِنَا، نَنظُرْ ) എന്നെങ്കിലുമായിരുന്നു പറയേണ്ടത്. അല്ലാഹുവിന്റെ മറുപടിയിലും തന്നെ നീ എന്നെ കാണുകയില്ല ( لَن تَرَانِي ) എന്നായിരുന്നില്ല പറയേണ്ടത്.

3) അല്ലാഹുവിനെ കാണൽ രണ്ട് ലോകത്തുവെച്ചും അസംഭവ്യമാണെങ്കിൽ ആ വാദക്കാരായ ഓരോരുത്തർക്കും മനസ്സിലാക്കുവാൻ കഴിഞ്ഞ അക്കാര്യം മൂസാ നബി(അ)ക്ക് മനസ്സിലാക്കുവാൻ കഴിഞ്ഞില്ലെന്നും, അങ്ങനെ, ഒരു അസംഭവ്യ കാര്യത്തിനുവേണ്ടി ആവശ്യപ്പെടുമാറ് അറിവില്ലാത്ത ആളായിരുന്നു ആ പ്രവാചകനെന്നുമാണ് അതിന്റെ അർത്ഥം معاذالله

4) മൂസാ (അ) ബോധംകെട്ടുവീണുവെന്നും, ബോധംവന്നപ്പോൾ പശ്ചാത്തപിച്ചുവെന്നും ഇവിടെ പറയുന്നു. ജനത്തെപ്പറ്റി അതൊന്നും പറയുന്നില്ല. അൽബക്വറഃ 55 ലും താഴെ 155 ലുമാകട്ടെ, ജനങ്ങൾക്ക് ഇടിത്തീയും, കമ്പനവും ബാധിച്ചുവെന്നല്ലാതെ, മൂസാ നബി(അ)ക്ക് ഒന്നും ബാധിച്ചതായി പറയുന്നില്ല. കൂടാതെ 155-ാം വചനത്തിൽ ജനങ്ങൾക്ക് കമ്പനം പിടിപെട്ടപ്പോൾ, അദ്ദേഹം അവരെപ്പറ്റി അല്ലാഹുവിനോട് പ്രാർത്ഥിച്ചതായും പറയുന്നു. അപ്പോൾ കമ്പനം അദ്ദേഹത്തിനു ബാധിച്ചില്ലെന്നാണ് അതിൽ നിന്നും വരുന്നത്. ഇത്രയും പറഞ്ഞതിൽ നിന്ന് തന്നെ ഇവരുടെ വാദം ശരിയല്ലെന്നും, മുൻവിധിയോടു കൂടി നടത്തപ്പെടുന്ന ഒരു ദുർവ്യാഖ്യാനം മാത്രമാണ് അവരുടേതെന്നും ആർക്കും മനസ്സിലാക്കാവുന്നതാണ്.

സന്ദർഭത്തോട് ബന്ധപ്പെട്ട മറ്റൊരു കാര്യംകൂടി ഇവിടെ ഉണർത്തേണ്ടതായി തോന്നുന്നു. സാധാരണ ഗതിയിൽ മുഅ്തസിലീകളെ പലപ്പോഴും അനുകരിക്കാറുള്ള ഒരു പണ്ഡിതൻ, ഇവിടെ സംസാരിക്കുന്ന മാദ്ധ്യ പരലോകത്തുവെച്ച് അല്ലാഹുവിനെ കാണുന്നതിനെ അനുകൂലിച്ചു കാണുന്നു. പക്ഷേ, അതിന് അദ്ദേഹത്തിന്റെ വക ഒരു വിചിത്രമായ ന്യായമാണ് തെളിവാക്കിയിരിക്കുന്നത്. മനുഷ്യൻ പരോഗമിച്ചു കൊണ്ടിരിക്കുകയാണെന്നും, മരണശേഷവും ആ പുരോഗമനം തുടർന്നുകൊണ്ടിരിക്കുമെന്നും, ഇന്നില്ലാത്ത പല കഴിവുകളും മനുഷ്യനുണ്ടാകുമെന്നും അങ്ങനെ പ്രപഞ്ചകർത്താവിനെ അവൻ കാണുമെന്നുമാണതിന്റെ ചുരുക്കം. പുരോഗമിച്ച് പുരോഗമിച്ചു പ്രപഞ്ചകർത്താവിനെ - അല്ലാഹുവിനെ - കാണുവാനുള്ള കഴിവ് മനുഷ്യന് ഭാവിയിലുണ്ടാകുമെന്നർത്ഥം. എന്നാൽ അല്ലാഹുവിനെ കാണുന്ന കാര്യം സത്യവിശ്വാസികൾക്ക് അല്ലാഹു നൽകുന്ന ഒരു വമ്പിച്ച അനുഗ്രഹം മാത്രമാണെന്നും, അതു ശാസ്ത്രീയമോ ബുദ്ധിപരമോ ആയ പുരോഗമനംകൊണ്ട് സിദ്ധിക്കുന്ന കഴിവല്ലെന്നും, ക്വുർആനും ഹദീഥുമായി അൽപമാത്ര ബന്ധമെങ്കിലും ഉള്ളവർക്കറിയാം. അവരതിൽ വിശ്വസിക്കുകയും ചെയ്യുന്നു. ഈ തരത്തിലുള്ള പ്രസ്താവനകൾക്ക് ധൈര്യം വരുവാൻ കാരണം ആലോചിക്കുമ്പോൾ وَمَا قَدَرُوا اللهَ حَقَّ قَدْرِهِ (അല്ലാഹുവിനെ കണക്കാക്കേണ്ടപ്രകാരം അവർ കണക്കാക്കിയിട്ടില്ല.) എന്ന ക്വുർആൻ വചനമാണ് ഓർമവരുന്നത്.

وَكَتَبْنَا لَهُۥ فِى ٱلْأَلْوَاحِ مِن كُلِّ شَىْءٍ مَّوْعِظَةً وَتَفْصِيلًا لِّكُلِّ شَىْءٍ فَخُذْهَا بِقُوَّةٍ وَأْمُرْ قَوْمَكَ يَأْخُذُوا۟ بِأَحْسَنِهَا ۚ

﴿145﴾ **അദ്ദേഹത്തിന് [മൂസാക്ക്] എല്ലാ കാര്യങ്ങളെക്കുറിച്ചും പലകക ളിൽ നാം എഴുതിക്കൊടുക്കുകയും ചെയ്തു. അതായത്., സദുപദേശവും, എല്ലാ കാര്യത്തിനുമുള്ള വിശദീകര ണവും. (നാം പറയുകയും ചെയ്തു:) അതിനാൽ നീ അവയെ ബലത്തോടെ എടുത്തു [സ്വീകരിച്ചു] കൊള്ളുക. നിന്റെ ജനങ്ങളോട് അവയിലെ വളരെ നല്ല കാര്യങ്ങളെ അവർ സ്വീകരിക്കു വാൻ കൽപിക്കുകയും ചെയ്യുക.**

سَأُو۟رِيكُمْ دَارَ ٱلْفَـٰسِقِينَ ﴿١٤٥﴾

**തോന്നിയവാസികളുടെ പാർപ്പിടം ഞാൻ നിങ്ങൾക്ക് വഴിയെ കാണിച്ചു തരാം.**

---

﴿145﴾ وَكَتَبْنَا നാം എഴുതുക (എഴുതിക്കൊടുക്കുക)യും ചെയ്തു لَهُ അദ്ദേഹ ത്തിന് فِي الْأَلْوَاحِ പലകകളിൽ مِن كُلِّ شَيْءٍ എല്ലാ കാര്യത്തെക്കുറിച്ചും, എല്ലാ കാര്യ ത്തിൽ നിന്നും مَوْعِظَةً അതായത് സദുപദേശം وَتَفْصِيلًا വിശദീകരണവും لِكُلِّ شَيْءٍ എല്ലാ കാര്യത്തിനും فَخُذْهَا അതിനാൽ അത് (അവ) എടുത്തു (പിടിച്ചു- സ്വീകരിച്ചു)കൊള്ളുക بِقُوَّةٍ ശക്തിയോടെ, ബലത്തിൽ وَأْمُرْ കൽപിക്കുകയും ചെയ്യു ക قَوْمَكَ നിന്റെ ജനങ്ങളോട് يَأْخُذُوا അവർ എടുക്കട്ടെ(സ്വീകരിക്കുവാൻ) بِأَحْسَنِهَا അ വയിലെ(അതിലെ) വളരെ നല്ലതിനെ(നല്ലകാര്യങ്ങളെ) سَأُرِيكُمْ നിങ്ങൾക്ക് ഞാൻ വഴിയെ കാട്ടിത്തരും دَارَ പാർപ്പിടം, ഭവനം, വസതി الْفَاسِقِينَ തോന്നിയവാസി(ധിക്കാ രി)കളുടെ.

---

അല്ലാഹുവിനെ കാണുവാനുള്ള അപേക്ഷ സ്വീകരിക്കുവാൻ നിവൃത്തിയില്ലെന്ന് ബോധ്യപ്പെടുത്തിക്കൊടുത്ത ശേഷം മൂസാ നബി(അ) ക്കു ചെയ്തുകൊടുത്ത ചില അനുഗ്രഹങ്ങളെ അല്ലാഹു ഓർമിപ്പിച്ച കൂട്ടത്തിൽ فَخُذْ مَا اتيتك (നിനക്കു ഞാൻ നൽകി യത് എടുത്തു കൊള്ളുക) എന്നു പറഞ്ഞിരുന്നുവല്ലോ. അതിന്റെ ഒരു വിശദീകരണ മാണ് ഈ വചനത്തിൽ കാണുന്നത്. അതായത്, ആവശ്യമായ എല്ലാ കാര്യങ്ങളെക്കു റിച്ചും വേണ്ടതുപോലെ വിവരിക്കുകയും ആവശ്യമായ ഉപദേശ നിർദേശങ്ങൾ അട ങ്ങുകയും ചെയ്യുന്ന തൗറാത്താകുന്ന വേദഗ്രന്ഥം ചില പലകകളിലായി അല്ലാഹു അദ്ദേഹത്തിന് എഴുതിക്കൊടുത്തു. അതിനെ ശരിക്കും മുറുകെപിടിച്ചു കൊണ്ടിരിക്ക ണമെന്നും അതിൽ കാണുന്ന നല്ല കാര്യങ്ങളെ അനുഷ്ഠിക്കുവാൻ ജനങ്ങളെ ഉപദേ ശിക്കണമെന്നും കൽപിക്കുകയും ചെയ്തുവെന്നു സാരം.

തൗറാത്തിന്റെ പലകകൾ എന്തു കൊണ്ടുള്ളതായിരുന്നു ? എത്ര എണ്ണം ഉണ്ടാ യിരുന്നു ? എങ്ങിനെയാണത് എഴുതപ്പെട്ടത് ? എന്നൊന്നും നമുക്കറിഞ്ഞുകൂടാ. അത റിയാത്തതുകൊണ്ട് ഒരു ദോഷവും ബാധിക്കുവാനുമില്ല. പലരും പലതും പറഞ്ഞു

കാണുമെങ്കിലും അവയെല്ലാം പരസ്പരം പൊരുത്തപ്പെടാത്ത ചില ഇസ്റാഈലീ വാർത്തകൾ മാത്രമാകുന്നു. എന്റെ കൽപനാ നിർദേശങ്ങൾ അനുസരിക്കാതിരിക്കുന്ന ധിക്കാരികൾക്ക് അതിന്റെ ഫലം വഴിയെ അനുഭവത്തിൽ കാണാം. അവരെ വെറുതെ വിട്ടേക്കുമെന്ന് അവർ ധരിക്കേണ്ട എന്നുള്ള ഒരു താക്കീതാണ് അവസാനത്തെ വാക്യം.

سَأَصْرِفُ عَنْ ءَايَـٰتِيَ ٱلَّذِينَ يَتَكَبَّرُونَ فِى ٱلْأَرْضِ بِغَيْرِ ٱلْحَقِّ

﴾146﴿ ന്യായമില്ലാതെ ഭൂമിയിൽ അഹംഭാവം നടിച്ചു കൊണ്ടിരിക്കുന്നവരെ എന്റെ ദൃഷ്ടാന്തങ്ങളിൽ നിന്നും ഞാൻ തിരിച്ചു വിടുന്നതാണ്.

وَإِن يَرَوْا۟ كُلَّ ءَايَةٍ لَّا يُؤْمِنُوا۟ بِهَا

എല്ലാ ദൃഷ്ടാന്തവും കണ്ടാലും അവർ അവയിൽ വിശ്വസിക്കുകയില്ല.

وَإِن يَرَوْا۟ سَبِيلَ ٱلرُّشْدِ لَا يَتَّخِذُوهُ سَبِيلًا

തന്റേടത്തിന്റെ (നേർ) മാർഗം കണ്ടാൽ അതിനെ അവർ ഒരു മാർഗമായി സ്വീകരിക്കുകയുമില്ല.

وَإِن يَرَوْا۟ سَبِيلَ ٱلْغَىِّ يَتَّخِذُوهُ سَبِيلًا ۚ

പിഴവിന്റെ (ദുർ) മാർഗം കണ്ടാൽ അതിനെ അവർ മാർഗമായി സ്വീകരിക്കുകയും ചെയ്യും.

ذَٰلِكَ بِأَنَّهُمْ كَذَّبُوا۟ بِـَٔايَـٰتِنَا وَكَانُوا۟ عَنْهَا غَـٰفِلِينَ ﴿١٤٦﴾

അത്, നമ്മുടെ ദൃഷ്ടാന്തങ്ങളെ അവർ വ്യാജമാക്കുകയും, അവയെക്കുറിച്ച് അശ്രദ്ധരായിരിക്കുകയും ചെയ്തതുകൊണ്ടത്രെ.

وَٱلَّذِينَ كَذَّبُوا۟ بِـَٔايَـٰتِنَا وَلِقَآءِ ٱلْـَٔاخِرَةِ حَبِطَتْ أَعْمَـٰلُهُمْ ۚ هَلْ يُجْزَوْنَ إِلَّا مَا كَانُوا۟ يَعْمَلُونَ ﴿١٤٧﴾

﴾147﴿ നമ്മുടെ ദൃഷ്ടാന്തങ്ങളെയും, പരലോകത്തെ കണ്ടുമുട്ടുന്നതിനെയും വ്യാജമാക്കിയവരാകട്ടെ, അവരുടെ പ്രവൃത്തികൾ (പൊളിഞ്ഞ്) വിഫലമായി. അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിനല്ലാതെ അവർക്കു പ്രതിഫലം കൊടുക്കപ്പെടുമോ ! [ഇല്ല തന്നെ]

---

﴾146﴿ سَأَصْرِفُ ഞാൻ തിരിച്ചു വിടും, തിരിച്ചു വിട്ടേക്കും عَنْ آيَاتِيَ എന്റെ ദൃഷ്ടാന്തങ്ങളിൽ നിന്ന് الَّذِينَ യാതൊരുകൂട്ടരെ يَتَكَبَّرُونَ അഹംഭാവം നടിക്കുന്ന, വലുപ്പം കാണിക്കുന്ന فِي الْأَرْضِ ഭൂമിയിൽ بِغَيْرِ الْحَقِّ ന്യായം (കാര്യം-അവകാശം) ഇല്ലാതെ وَإِنْ يَرَوْا അവർ കാണുന്ന പക്ഷം, കണ്ടാലും كُلَّ آيَةٍ എല്ലാ ദൃഷ്ടാന്തവും لَا يُؤْمِنُوا بِهَا അതിൽ അവർ വിശ്വസിക്കുകയില്ല وَإِنْ يَرَوْا അവർ കാണുന്ന പക്ഷം,

കണ്ടാലാകട്ടെ سَبِيلَ الرُّشْدِ തന്റേടത്തിന്റെ മാർഗം, നേർവഴി لَا يَتَّخِذُوهُ അതവർ ആക്കു ക(സ്വീകരിക്കുക)യില്ല سَبِيلًا മാർഗമായിട്ട്, വഴിയായിട്ട് وَإِن يَرَوْا അവർ കണ്ടുവെങ്കി ലോ سَبِيلَ الْغَيِّ പിഴവിന്റെ മാർഗം يَتَّخِذُوهُ അതവർ ആക്കും, സ്വീകരിക്കും سَبِيلًا മാർഗമായി ذَٰلِكَ അത് بِأَنَّهُمْ كَذَّبُوا അവർ വ്യാജമാക്കിയിരിക്കുന്നതുകൊണ്ടാണ് بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ وَكَانُوا അവർ ആയിരിക്കുകയും عَنْهَا അവയെപ്പറ്റി غَافِلِينَ അശ്രദ്ധർ. ﴾147﴿ وَالَّذِينَ كَذَّبُوا വ്യജമാക്കിയവർ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ وَلِقَاءِ കാണുന്ന (കണ്ടുമുട്ടുന്ന)തിനെയും الْآخِرَةِ പരലോകത്തെ حَبِطَتْ വിഫലമായി, പൊളിഞ്ഞു أَعْمَالُهُمْ അവരുടെ പ്രവൃത്തി (കർമ്മം)കൾ هَلْ يُجْزَوْنَ അവർക്ക് പ്രതിഫലം കൊടുക്കപ്പെടുമോ إِلَّا مَا كَانُوا അവർ ആയിരുന്നതിന്നല്ലാതെ يَعْمَلُونَ (അവർ) പ്രവർത്തിക്കും.

---

ഫിർഔന്റെയും ആൾക്കാരുടെയും അഹന്തയും ഗർവ്വും നിമിത്തം അവർ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു കൊണ്ടിരുന്നതിന്റെ ഫലമായി അവർ അനുഭവിച്ച ദാരുണമായ പര്യവസാനത്തെയും , അതിനെത്തുടർന്നുണ്ടായ സംഭവങ്ങളെയും സംബന്ധിച്ചായിരുന്നു കഴിഞ്ഞ വചനങ്ങളിൽ സംസാരം. ഫിർഔന്റെ കൂട്ടർക്ക് അത്രയും ശോചനീയമായ ദുരവസ്ഥ വന്നു ചേരുവാനുള്ള സാക്ഷാൽ കാരണം അവരുടെ അഹംഭാവവും ഗർവ്വുമാണെന്നും, അഹംഭാവത്തിന്റെയും ഗർവ്വിന്റെയും അനന്തരഫലം അതിഭയങ്കരമായിരിക്കുമെന്നും, ഇടക്കുവെച്ച് അല്ലാഹു ഓർമിപ്പിക്കുകയാണ്. ഒരു വ്യാഖ്യാനത്തിന്റെയും സഹായംകൂടാതെ തന്നെ ഈ വചനത്തിലെ ആശയം വ്യക്തമാണ്.

ഇബ്നുമസ്ഊദ് (റ) പറയുന്നു : ഹൃദയത്തിൽ ഒരു കടുകു മണിയോളം അഹംഭാവമുള്ളവൻ സ്വർഗത്തിൽ പ്രവേശിക്കുകയില്ല എന്നു റസൂൽ ﷺ പറഞ്ഞു: അപ്പോൾ ഒരാൾ ചോദിച്ചു : ഒരാൾക്ക് അവന്റെ വസ്ത്രം നല്ലതായിരിക്കുവാനും, ചെരുപ്പ് നല്ലതായിരിക്കുവാനും ഇഷ്ടമുണ്ടായിരിക്കും (ഇതു അഹംഭാവമാണോ ? ) തിരുമേനി പറഞ്ഞു: നിശ്ചയമായും അല്ലാഹു സൗന്ദര്യവാനാണ്, അവൻ സൗന്ദര്യം ഇഷ്ടപ്പെടുന്നു. അഹം 'ഭാവമെന്നാൽ യഥാർത്ഥത്തെ ധിക്കരിക്കലും ജനങ്ങളെ നിസ്സാരരാക്കലുമാകുന്നു.' (മു) അടുത്ത വചനങ്ങളിൽ സംസാര വിഷയം തുടരുന്നു:

## വിഭാഗം - 18

وَاتَّخَذَ قَوْمُ مُوسَىٰ مِن بَعْدِهِۦ مِنْ حُلِيِّهِمْ عِجْلًا جَسَدًا لَّهُۥ خُوَارٌ

﴾148﴿ **മൂസാ (പോയതി)ന്റെ ശേഷം അദ്ദേഹത്തിന്റെ ജനത അവരുടെ ആഭരണം കൊണ്ട് ഒരു പശുക്കുട്ടിയെ-മുക്കുറ (ശബ്ദം) ഉളളതായ ഒരു ശരീരം [സ്വരൂപം] - ഉണ്ടാക്കിത്തീർത്തു. അതിനെ [ആരാധിച്ചു വന്നു]**

أَلَمْ يَرَوْا۟ أَنَّهُۥ لَا يُكَلِّمُهُمْ وَلَا يَهْدِيهِمْ سَبِيلًا ۘ ٱتَّخَذُوهُ وَكَانُوا۟ ظَـٰلِمِينَ ﴿١٤٨﴾

അവർക്ക് കണ്ടുകൂടേ, അതവരോട് സംസാരിക്കുന്നുമില്ല, ഒരു മാർഗവും അവർക്ക് കാട്ടിക്കൊടുക്കുന്നുമില്ല എന്ന് ?! (അതെ) അതവർ ഉണ്ടാക്കി ! അവർ അക്രമികളുമായിരുന്നു.

وَلَمَّا سُقِطَ فِىٓ أَيْدِيهِمْ وَرَأَوْا۟ أَنَّهُمْ قَدْ ضَلُّوا۟ قَالُوا۟ لَئِن لَّمْ يَرْحَمْنَا رَبُّنَا وَيَغْفِرْ لَنَا لَنَكُونَنَّ مِنَ ٱلْخَـٰسِرِينَ ﴿١٤٩﴾

﴾149﴿ അവർ കൈകളിൽ വീഴുക[ഖേദിച്ചു തലതാഴ്ത്തുക]യും, തങ്ങൾ പിഴച്ചിട്ടുണ്ടെന്ന് കാണുകയും ചെയ്തപ്പോൾ, അവർ പറഞ്ഞു : തീർച്ചയായും നമ്മുടെ റബ്ബ് നമ്മോട് കരുണ കാണിക്കുകയും, നമുക്ക് പൊറുത്തു തരുകയും ചെയ്തില്ലെങ്കിൽ നാം നഷ്ടക്കാരിൽപെട്ടവരായിത്തീരുക തന്നെ ചെയ്യും !

---

﴾148﴿ وَاتَّخَذَ ഉണ്ടാക്കിത്തീർത്തു قَوْمُ مُوسَى മൂസായുടെ ജനത مِنْ بَعْدِهِ അദ്ദേഹത്തിന് ശേഷം مِنْ حُلِيِّهِمْ അവരുടെ ആഭരണംകൊണ്ട് عِجْلًا ഒരു പശുക്കുട്ടി, മൂരിക്കുട്ടി جَسَدًا ഒരു ശരീരം, തടി لَهُ خُوَارٌ അതിന് മുക്കുറ (ശബ്ദം) ഉണ്ട് (ഉള്ളതായ) أَلَمْ يَرَوْا അവർ കണ്ടിട്ടില്ലേ, അവർക്ക് കണ്ടുകൂടേ أَنَّهُ അത് (ആണ്) എന്ന് لَا يُكَلِّمُهُمْ അവരോട് സംസാരിക്കുന്നില്ല (എന്ന്) وَلَا يَهْدِيهِمْ അവർക്ക് കാട്ടിക്കൊടുക്കു(അവരെ നയിക്കു)ന്നുമില്ല سَبِيلًا ഒരു മാർഗവും, ഒരു വഴിക്കും اتَّخَذُوهُ അതിനെ അവരുണ്ടാക്കി وَكَانُوا അവരായിരുന്നുതാനും ظَالِمِينَ അക്രമികൾ ﴾149﴿ وَلَمَّا سُقِطَ വീണപ്പോൾ فِي أَيْدِيهِمْ അവരുടെ കൈകളിൽ وَرَأَوْا അവർ കാണുകയും أَنَّهُمْ അവർ (ആകുന്നു)എന്ന് قَدْ ضَلُّوا തങ്ങൾ വഴിപിഴച്ചിട്ടുണ്ട് (എന്ന്) قَالُوا അവർ പറഞ്ഞു لَئِنْ لَمْ തീർച്ചയായും ഇല്ലെങ്കിൽ يَرْحَمْنَا നമ്മോട് (നമുക്ക്) കരുണ ചെയ്തി(ല്ലെങ്കിൽ) رَبُّنَا നമ്മുടെ റബ്ബ് وَيَغْفِرْ لَنَا അവൻ നമുക്കു പൊറുക്കുകയും لَنَكُونَنَّ നിശ്ചയമായും നാം ആയിരിക്കുക തന്നെ ചെയ്യും مِنَ الْخَاسِرِينَ നഷ്ടക്കാരിൽപെട്ട(വർ).

---

ഇസ്റാഈല്യർ പശുക്കുട്ടിയെ ഉണ്ടാക്കി ആരാധിച്ച വിവരം സൂറത്തു ത്വാഹായിൽ വിശദമായി വിവരിക്കപ്പെട്ടിട്ടുണ്ട്, അതിന്റെ ചുരുക്കം ഇതാണ്. 142-ാം വചനത്തിൽ കണ്ടതുപോലെ, ഇസ്റാഈല്യരുടെ നേതൃത്വം സഹോദരൻ ഹാറൂൻ നബി(അ)യെ ഏൽപിച്ചുകൊണ്ട് മൂസാ (അ) അല്ലാഹുവിന്റെ കല്പന പ്രകാരം തൗറാത്ത് ഏറ്റുവാങ്ങാൻ വേണ്ടി സീനാ മലയിലേക്ക് പോയി. അദ്ദേഹത്തിന്റെ അഭാവത്തിൽ അവർ ഒരു പശുക്കുട്ടിയുടെ രൂപമുണ്ടാക്കി അതിനെ ആരാധിച്ചു. അവരുടെ കൈവശമുണ്ടാ

യിരുന്ന ആഭരണങ്ങൾ ഉരുക്കി അതുകൊണ്ട് സാമിരി എന്നു പേരായ ഒരാളാണ് അത് നിർമിച്ചത്. എന്തോ ചില കൗശലപ്രയോഗങ്ങൾ വഴി അതിന് പശുക്കളെപ്പോലെയുള്ള മുക്കുറയിടുന്ന ശബ്ദമുണ്ടാക്കാൻ കഴിയുമായിരുന്നു. ജാലവിദ്യക്ക് പ്രചാരമുള്ള കാല മായിരുന്നുവല്ലോ അത്. ഇസ്റാഈല്യരാകട്ടെ, ഈജിപ്തിലെ ചിരകാല വാസത്തിൽ നിന്ന് പശു പൂജയും വിഗ്രഹാരാധനയും പരിചയിച്ചവരും. പശുവാരാധന അവരുടെ ഹൃദ യങ്ങളിൽ പ്രത്യേകം സ്വാധീനം ചെലുത്തുകയും ചെയ്തിരുന്നു. കൂടാതെ ഇതാണ് നിങ്ങ ളുടെയും മൂസായുടെയും റബ്ബ്-മൂസാ മറന്നുപോയതാണ്-എന്ന് അവരിൽ ചിലർ പറ ഞ്ഞുണ്ടാക്കുകയും ചെയ്തു. മൂസാ (അ) മടങ്ങി വരാൻ താമസിച്ചതും ഇവരുടെ കുപ്ര ചാരണത്തിന് ആക്കം കൂട്ടി. മൂസാക്ക് എന്തുപറ്റി എന്നറിഞ്ഞുകൂടാ എന്നും മറ്റും അവർ പറഞ്ഞു. ഹാറൂൻ നബി(അ)യുടെ വിലക്കും ഉപദേശവും അവർ വിലവെച്ചതുമില്ല. മൂസാ (അ) തൗറാത്തുമായി വന്നപ്പോൾ കണ്ട കാഴ്ച, അവർ ആ പശുക്കുട്ടിയുടെ ചുറ്റും കൂടി അതിനെ ആരാധിക്കുന്നതും അതിനടുത്ത് ഭജനമിരിക്കുന്നതുമാണ്. അദ്ദേഹം അടക്കവയ്യാത്ത കോപത്തിലായി. സാമിരിയെയും ജനങ്ങളെയും ചോദ്യം ചെയ്തശേഷം പശുക്കുട്ടിയെ ചുട്ടു ഭസ്മമാക്കി കടലിൽ പാറ്റിക്കളഞ്ഞു. സാമിരിയുമായുള്ള സമ്പർക്കം തടയുകയും ചെയ്തു. (ത്വാഹാ:85-97 ഉം വ്യാഖ്യാനവും നോക്കുക)

പശുക്കുട്ടിയെ നിർമിച്ചത് സാമിരിയാണെങ്കിലും, മറ്റുള്ളവരുടെയും താൽപര്യവും സഹകരണവും ഉണ്ടായിരുന്നതുകൊണ്ടും, ആരാധനയിൽ മറ്റുള്ളവരും പങ്കുകൊണ്ടിരു ന്നതുകൊണ്ടുമാണ് മൂസായുടെ ജനത പശുക്കുട്ടിയെ ഉണ്ടാക്കി എന്നു പറഞ്ഞത്. ലോഹനിർമിതമായ ആ പ്രതിമയിൽ എന്തെങ്കിലും വിശേഷതയോ പുതുമയോ ഉണ്ടാ യിരുന്നാലും അതൊരു ദൈവമായിരിക്കുവാൻ നിവൃത്തിയില്ലെന്ന് പ്രാഥമിക ബുദ്ധി കൾക്കുപോലും മനസ്സിലാക്കാവുന്നതാണ്. ചുരുങ്ങിയപക്ഷം സംസാരിക്കുവാനും, ആരാ ധകൻമാർക്ക് വല്ല മാർഗദർശനവും നൽകുവാനുമെങ്കിലും അതിനു കഴിയേണ്ടതാണ ല്ലോ. ഇതൊന്നും അവർ ആലോചിച്ചില്ല. പശുക്കുട്ടിയെ ആരാധിക്കുന്നതിലുള്ള ആവേശം അവരെ അന്ധരാക്കിത്തീർത്തു. ഒരു വസ്തുവിനോടുള്ള സ്നേഹം നിന്നെ അന്ധനും ബധിരനുമാക്കും എന്ന് ഒരു ഹദീഥിൽ വന്നിട്ടുള്ളത് പ്രസ്താവ്യമാകുന്നു. (അ.ദാ.) അവസാനം അവർ ഖേദത്തിലായി. തങ്ങളുടെ പക്കൽ വന്ന അപരാധം അവർക്ക് ബോധ്യപ്പെട്ടു. അവർ ഖേദിച്ചു വിലപിക്കുകയുണ്ടായി.

വന്നുപോയ ഒരു കാര്യത്തെക്കുറിച്ച് വല്ലവരും ഖേദിക്കുകയോ ലജ്ജിക്കുകയോ ചെയ്യുമ്പോൾ അവർ കൈകടിച്ചു. നാക്ക് കടിച്ചു, തലതാഴ്ത്തി എന്നൊക്കെ മലയാള ത്തിൽ പറയാറുള്ളതുപോലെ അറബിയിലുള്ള ചില പ്രയോഗങ്ങളാണ് سَقَطَ فِي أَيْدِيهِمْ (കൈകളിൽ വീണു) عَضُّوا الانَامل (വിരൽ കടിച്ചു) نَكَسُوا عَلَى رُؤُوسِهِمْ (തലകുത്തനെ യായി) മുതലായവ.

وَلَمَّا رَجَعَ مُوسَىٰٓ إِلَىٰ قَوْمِهِۦ غَضْبَٰنَ أَسِفًا قَالَ بِئْسَمَا خَلَفْتُمُونِى مِنۢ بَعْدِىٓ ۖ أَعَجِلْتُمْ أَمْرَ رَبِّكُمْ ۖ

**﴾150﴿ കുപിതനായും, ദുഃഖിത നായും കൊണ്ട് മൂസാ തന്റെ ജനത യിലേക്ക് മടങ്ങി വന്നപ്പോൾ അദ്ദേഹം പറഞ്ഞു: എന്റെ (പോക്കിന്) ശേഷം നിങ്ങൾ എന്റെ പിന്നിൽ പ്രവർത്തി ച്ചത് എത്രയോ ചീത്ത ! നിങ്ങളുടെ റബ്ബിന്റെ കല്പനക്കു (കാത്തിരിക്കാ**

തെ) നിങ്ങൾ ധൃതികാട്ടിയോ ?!

وَأَلْقَى ٱلْأَلْوَاحَ

അദ്ദേഹം പലകകൾ ഇടുകയും ചെയ്തു : തന്റെ സഹോദരന്റെ തല (മുടി) പിടിച്ചു തന്നിലേക്ക് വലിക്കുകയും ചെയ്തു.

وَأَخَذَ بِرَأْسِ أَخِيهِ يَجُرُّهُۥٓ إِلَيْهِ ۚ

قَالَ ٱبْنَ أُمَّ إِنَّ ٱلْقَوْمَ ٱسْتَضْعَفُونِى وَكَادُوا۟ يَقْتُلُونَنِى فَلَا تُشْمِتْ بِىَ ٱلْأَعْدَآءَ وَلَا تَجْعَلْنِى مَعَ ٱلْقَوْمِ ٱلظَّٰلِمِينَ ﴿١٥٠﴾

അദ്ദേഹം [സഹോദരൻ പറഞ്ഞു]: എന്റെ മാതൃപുത്രാ [ഏകോദര സഹോദരാ] നിശ്ചയമായും (ഈ) ജനങ്ങൾ എന്നെ ബലഹീനനാക്കി ത്തീർക്കുകയും എന്നെ അവർ കൊലപ്പെടുത്തുമാറാക്കുകയും ചെയ്തു. ആകയാൽ എന്നെ (നിന്ദിച്ചു) കൊണ്ട് നീ ശത്രുക്കളെ സന്തോഷപ്പെടുത്തരുതേ! എന്നെ നീ (ഈ) അക്രമികളോടു കൂടെ [അക്രമികളുടെ പക്ഷക്കാരൻ] ആക്കുകയും ചെയ്യരുതേ.

---

﴾150﴿ وَلَمَّا رَجَعَ മടങ്ങിയപ്പോൾ مُوسَى മൂസാ إِلَىٰ قَوْمِهِ അദ്ദേഹത്തിന്റെ ജനതയിലേക്ക് غَضْبَانَ കുപിതനായി, ദ്വേഷ്യപ്പെട്ടവനായിട്ട് أَسِفًا ഖേദക്കാരനായി, ദുഃഖിതനായിട്ട് قَالَ അദ്ദേഹം പറഞ്ഞു بِئْسَمَا യാതൊന്നു എത്രയോ (വളരെ) ചീത്ത, ദുഷിച്ചത് خَلَفْتُمُونِي നിങ്ങൾ എനിക്കു (എന്റെ) പിന്നിൽ ചെയ്ത مِنۢ بَعْدِي എന്റെ ശേഷം أَعَجِلْتُمْ നിങ്ങൾ ധൃതിപ്പെട്ടോ, ബദ്ധപ്പാടുകാട്ടിയോ أَمْرَ കൽപനക്ക്, കൽപനയെ(ക്കാൾ) رَبِّكُمْ നിങ്ങളുടെ റബ്ബിന്റെ وَأَلْقَى അദ്ദേഹം ഇടുകയും ചെയ്തു الْأَلْوَاحَ പലകകളെ وَأَخَذَ പിടിക്കുകയും ചെയ്തു بِرَأْسِ തലക്ക്, തലയെ أَخِيهِ തന്റെ സഹോദരന്റെ يَجُرُّهُ അതു വലിച്ചുകൊണ്ട് إِلَيْهِ തന്നിലേക്ക് قَالَ അദ്ദേഹം പറഞ്ഞു ابْنَ أُمَّ എന്റെ ഉമ്മയുടെ മകനേ, മാതൃപുത്രാ إِنَّ الْقَوْمَ നിശ്ചയമായും (ഈ) ജനത اسْتَضْعَفُونِي എന്നെ അവർ ബലഹീനനാക്കി (ദുർബ്ബലനാക്കി) وَكَادُوا يَقْتُلُونَنِي അവർ എന്നെ കൊല്ലുമാറാക്കുകയും ചെയ്തു فَلَا تُشْمِتْ അതിനാൽ നീ സന്തോഷപ്പെടുത്തരുത് بِيَ എന്നെ കൊണ്ട്, ഞാൻ മൂലം الْأَعْدَاءَ ശത്രുക്കളെ وَلَا تَجْعَلْنِي എന്നെ നീ ആക്കുകയും ചെയ്യരുത് مَعَ الْقَوْمِ ജനങ്ങളുടെ കൂടെ (കൂട്ടത്തിൽ) الظَّالِمِينَ അക്രമികളായ.

---

قَالَ رَبِّ ٱغْفِرْ لِى وَلِأَخِى وَأَدْخِلْنَا فِى رَحْمَتِكَ ۖ

﴾151﴿ അദ്ദേഹം [മൂസാ] പറഞ്ഞു: റബ്ബേ ! എനിക്കും, എന്റെ സഹോദരനും നീ പൊറുത്തു തരുകയും നിന്റെ കാരുണ്യത്തിൽ ഞങ്ങളെ നീ

وَأَنتَ أَرْحَمُ ٱلرَّٰحِمِينَ ﴿١٥١﴾

പ്രവേശിപ്പിക്കുകയും ചെയ്യേണമേ ! നീയാകട്ടെ, കരുണ ചെയ്യുന്നവരിൽ ഏറ്റവും കരുണയുളളവനുമാകുന്നു.

﴾151﴿ قَالَ رَبِّ അദ്ദേഹം പറഞ്ഞു എന്റെ റബ്ബേ اغْفِرْ لِي എനിക്ക് നീ പൊറുത്തു തരണേ وَلِأَخِي എന്റെ സഹോദരന്നും وَأَدْخِلْنَا ഞങ്ങളെ നീ പ്രവേശിപ്പിക്കുകയും വേണമേ فِي رَحْمَتِكَ നിന്റെ കാരുണ്യത്തിൽ, ദയവിൽ وَأَنْتَ നീയാകട്ടെ, നീയോ أَرْحَمُ ഏറ്റവും കരുണയുള്ളവനാകുന്നു الرَّاحِمِينَ കരുണ ചെയ്യുന്നവരിൽ

സാമിരി പശുക്കുട്ടിയെയുണ്ടാക്കി ഇസ്റാഈല്യരെ പിഴപ്പിച്ച വിവരം നേരത്തെ ത്തന്നെ അല്ലാഹു മൂസാ നബി(അ)യെ അറിയിച്ചിരുന്നു. (20 : 85) അദ്ദേഹത്തിന് അതിയായ കോപവും വ്യസനവും ഉണ്ടാകുക സ്വാഭാവികമാണല്ലോ. തിരിച്ചു വന്ന പ്പോൾ കണ്ട കാഴ്ച അദ്ദേഹത്തെ കൂടുതൽ ക്ഷുഭിതനാക്കുകയും ചെയ്തു. അൽപ ദിവസങ്ങളോളം ഞാൻ നിങ്ങളെ വിട്ടുപോയപ്പോഴേക്കും നിങ്ങൾ ഇങ്ങിനെയെല്ലാം ചെയ്തുവല്ലോ ! നിങ്ങൾക്ക് വേണ്ടുന്ന മാർഗനിർദ്ദേശങ്ങൾ ഏറ്റു വാങ്ങുവാനായി അല്ലാ ഹുവിന്റെ കൽപനപ്രകാരമാണ് ഞാൻ വിട്ടുപോയിരുന്നതും. എന്റെ വരവ് കാത്തിരി ക്കുവാനുള്ള ക്ഷമപോലുമില്ലാതെ നിങ്ങൾ ഇത്രവേഗം ഈ മഹാ പാതകം ചെയ്തു വല്ലോ എന്നൊക്കെ അദ്ദേഹം ആക്ഷേപിച്ചു. വികാരാധിക്യം നിമിത്തം കൈവശമു ണ്ടായിരുന്ന തൗറാത്തിന്റെ പലകകൾ നിലത്തിടുകയും, സഹോദൻ ഹാറൂൻ (അ)ന്റെ തലമുടി പിടിച്ചു വലിക്കുകയും ചെയ്തു. ജനങ്ങളെ വേണ്ട പ്രകാരം നയിക്കുവാൻ അദ്ദേഹത്തെ ഏൽപിച്ചുകൊണ്ടാണല്ലോ മൂസാ (അ) സ്ഥലം വിട്ടിരുന്നത്. സഹോദ രൻ തന്റെ ഉത്തരവാദിത്വം ശരിക്കു പാലിച്ചില്ലെന്നും, അതിൽ കൃത്യവിലോപം വരു ത്തിയിരിക്കുമെന്നും മൂസാ (അ) കരുതി. വാസ്തവത്തിൽ സഹോദരൻ തികച്ചും നിർദ്ദോ ഷിയായിരുന്നു. അവരെ മുടക്കുവാൻ അദ്ദേഹം കഴിവതെല്ലാം ചെയ്തുനോക്കിയിരു ന്നു. അതൊന്നും വകവെക്കാതെ അവർ അദ്ദേഹത്തിന് നേരെ കയർക്കുകയും, കൊല പ്പെടുത്തുവാൻ പോലും ശ്രമം നടത്തുകയുമാണുണ്ടായത്. മൂസാ നബി(അ)യുടെ വികാരാധിക്യം മനസ്സിലാക്കിയ ആ ജ്യേഷ്ഠൻ അനുകമ്പയോടു കൂടി എന്റെ മാതൃ പുത്രാ (പ്രിയപ്പെട്ട സഹോദരാ) എന്നു വിളിച്ചുകൊണ്ട് സംഗതികൾ ശാന്തമായി വിവ രിച്ചു കൊടുത്തു. യഥാർത്ഥം ഇങ്ങിനെയിരിക്കെ എന്നോട് കയർക്കുന്നത് നമ്മുടെ എതിരാളികളെ സന്തോഷിപ്പിക്കുവാനായിരിക്കും ഉതകുകയെന്നും, അതിന് ഇടവരു ത്തരുതെന്നും, എന്നെ അക്രമികളുടെ പക്ഷക്കാരനായി കരുതരുതെന്നും അദ്ദേഹം അപേക്ഷിക്കുകയും ചെയ്തു. മൂസാ നബി(അ)ക്കു കാര്യം മനസ്സിലായി. അദ്ദേഹം തനിക്കും, സഹോദരനും വേണ്ടി അല്ലാഹുവിനോട് പ്രാർത്ഥിക്കുകയും ചെയ്തു.

മൂസാ (അ) സഹോദരനോട് കോപിച്ചു സംസാരിച്ച കൂട്ടത്തിൽ, ഹാറൂനേ, ഇവർ വഴി പിഴച്ചു കണ്ടപ്പോൾ എന്നെ പിന്തുടർന്നു വരാതിരിക്കുവാൻ നിനക്കെന്താണ് തടസ്സം നേരിട്ടത് ? നീ എന്റെ കല്പനക്കു എതിര് പ്രവർത്തിച്ചുവോ ? എന്നു ചോദിച്ച തായും, എന്റെ മാതൃപുത്രാ, എന്റെ തലയും താടിയും പിടിക്കേണ്ടാ , ഇസ്റാഈ ല്യർക്കിടയിൽ നീ ഭിന്നിപ്പുണ്ടാക്കിയെന്നും, എന്റെ വാക്ക് ഗൗനിച്ചില്ലെന്നും നീ പറയു മെന്നു ഞാൻ ഭയപ്പെട്ടു. എന്നു ഹാറൂൻ (അ) മറുപടി പറഞ്ഞതായും ത്വാഹാ സൂറ ത്തിൽ (92-94) അല്ലാഹു ഉദ്ധരിച്ചിരിക്കുന്നു. അപ്പോൾ പശുക്കുട്ടിയുടെ സംരംഭം തട യുവാൻ ഹാറൂൻ നബി(അ) അദ്ദേഹത്തിന്റെ കഴിവ് മുഴുവനും ഉപയോഗിച്ചു നോക്കി യിട്ടുണ്ടെന്നും അത് വിലവെക്കാതെ, അദ്ദേഹത്തെ കൊലപ്പെടുത്തുവാനുള്ള ആലോ

ചന കൂടി നടത്തുകയാണവർ ചെയ്തതെന്നും ഇതിൽ നിന്നൊക്കെ സ്പഷ്ടമാകുന്നു. ഈ പ്രസ്താവനകളൊന്നും അദ്ദേഹത്തക്കുറിച്ച് ക്വുർആനിൽ വന്നിട്ടില്ലെങ്കിൽപോലും അദ്ദേഹത്തെപ്പറ്റി അങ്ങിനെ ധരിക്കുവാനേ നിവൃത്തിയുള്ളു താനും. കാരണം, അദ്ദേഹവും ഒരു പ്രവാചകനും റസൂലുമാണ്. മൂസാ നബി (അ)യുടെ ദൗത്യ പ്രബോധനത്തിൽ അദ്ദേഹത്തിന്റെ സഹായിയായി അല്ലാഹു നിശ്ചയിച്ചയച്ച ആളുമാണ്. എന്നിരിക്കെ, അതിനെല്ലാം കടകവിരുദ്ധമായ ആ സംരംഭത്തിൽ അദ്ദേഹം എങ്ങിനെ മൗനം ദീക്ഷിക്കും ?!.

എന്നാൽ, ഇതിന് നേരെ വിപരീതമായിട്ടാണ് ബൈബ്ളിൽ പറയുന്നത് : മോശെ പർവ്വതത്തിൽ നിന്ന് ഇറങ്ങി വരുവാൻ താമസിച്ചു കണ്ടപ്പോൾ ജനങ്ങൾ അഹറോന്റെ അടുക്കൽ ചെന്ന് ഞങ്ങളുടെ മുമ്പിൽ നടക്കേണ്ടതിന് ഞങ്ങൾക്ക് ഒരു ദൈവമുണ്ടാക്കിത്തരണമെന്ന് ആവശ്യപ്പെട്ടു. അവൻ അവരുടെ കാതുകളിലുള്ള പൊന്നാഭരണങ്ങൾ കൊണ്ടുവരുവാൻ കൽപിക്കുകയും, അവയെല്ലാം ചേർത്തു കൊത്തുളികൊണ്ട് ഭാഷ വരുത്തി ഒരു പശുക്കുട്ടിയെ വാർത്തുണ്ടാക്കുകയും ചെയ്തു. പിറ്റേന്നു അവൻ പറഞ്ഞ പ്രകാരം ഒരു ഉത്സവദിവസമായി കൊണ്ടാടി അതിന്റെ മുമ്പിൽ ആരാധനകൾ നടത്തുകയും ചെയ്തു എന്നൊക്കെയാണതിൽ പറയുന്നത്. (പുറപ്പാട് പുസ്തകം: 32-ൽ 1 -6 നോക്കുക) തൗറാത്തിൽ പിൽക്കാലത്ത് കൂട്ടിച്ചേർക്കപ്പെടുകയോ, മാറ്റിമറിക്കപ്പെടുകയോ ചെയ്തിട്ടുള്ള പല കള്ള പ്രസ്താവനകളിൽ ഒന്നാണ് ഇതും എന്നുള്ളതിൽ നമുക്ക് സംശയമില്ല. ഇതുപോലെ, ചില നബിമാരെപ്പറ്റിയും മറ്റും -അല്ലാഹുവിനെക്കുറിച്ചു പോലും -പല അസംബന്ധങ്ങളും വ്യാജങ്ങളും ബൈബ്ളിൽ കാണാവുന്നതാണ്. ബൈബ്ൾ വേദ പുസ്തകമായി അംഗീകരിച്ചു വരുന്ന വേദക്കാർക്കിടയിൽ പോലും സ്വീകാര്യമല്ലാത്ത പലതും ബൈബ്ളിൽ നിലവിലുണ്ടെന്നുള്ളത് ഒരു വാസ്തവമത്രെ.

## വിഭാഗം - 19

إِنَّ ٱلَّذِينَ ٱتَّخَذُواْ ٱلۡعِجۡلَ سَيَنَالُهُمۡ غَضَبٞ مِّن رَّبِّهِمۡ وَذِلَّةٞ فِي ٱلۡحَيَوٰةِ ٱلدُّنۡيَاۚ

وَكَذَٰلِكَ نَجۡزِي ٱلۡمُفۡتَرِينَ ﴿١٥٢﴾

﴿152﴾ **നിശ്ചയമായും പശുക്കുട്ടിയെ ഉണ്ടാക്കി (ആരാധന നടത്തി)യവർ, അവർക്ക് തങ്ങളുടെ റബ്ബിങ്കൽ നിന്ന് കോപവും, ഐഹിക ജീവിതത്തിൽ നിന്ദ്യതയും ബാധിക്കുന്നതാണ്.**

**അപ്രകാരമത്രെ, (വ്യാജം) കെട്ടിച്ചമക്കുന്നവർക്ക് നാം പ്രതിഫലം നൽകുന്നത്.**

وَٱلَّذِينَ عَمِلُواْ ٱلسَّيِّـَٔاتِ ثُمَّ تَابُواْ مِنۢ بَعۡدِهَا وَءَامَنُوٓاْ إِنَّ رَبَّكَ مِنۢ بَعۡدِهَا لَغَفُورٞ رَّحِيمٞ ﴿١٥٣﴾

﴿153﴾ **തിൻമകൾ പ്രവർത്തിക്കുകയും, പിന്നീട് അതിന് ശേഷം പശ്ചാത്തപിക്കുകയും, വിശ്വസിക്കുകയും ചെയ്തവരാകട്ടെ, നിശ്ചയമായും അതിന് ശേഷം നിന്റെ റബ്ബ് (അവർക്ക്) പൊറുത്തുകൊടുക്കുന്നവനും, കരുണാനിധിയും തന്നെ.**

《152》 إِنَّ നിശ്ചയമായും الَّذِينَ اتَّخَذُوا ഉണ്ടാക്കിയവർ الْعِجْلَ പശു(കാള)ക്കുട്ടിയെ سَيَنَالُهُمْ അവർക്ക് എത്തും, ബാധിക്കും غَضَبٌ കോപം, ദേഷ്യം مِنْ رَبِّهِمْ അവരുടെ റബ്ബിങ്കൽ നിന്ന് وَذِلَّةٌ നിന്ദ്യതയും فِي الْحَيَاةِ الدُّنْيَا ഐഹിക ജീവിതത്തിൽ وَكَذَٰلِكَ അപ്രകാരം نَجْزِي നാം പ്രതിഫലം നൽകുന്നു الْمُفْتَرِينَ കെട്ടിച്ചമക്കുന്നവർക്ക് 《153》 وَالَّذِينَ عَمِلُوا പ്രവർത്തിച്ചവരാകട്ടെ السَّيِّئَاتِ തിന്മകളെ ثُمَّ تَابُوا പിന്നെ അവർ പശ്ചാത്തപിച്ചു മടങ്ങി مِنْ بَعْدِهَا അതിന് (അവക്ക്) ശേഷം وَآمَنُوا അവർ വിശ്വസിക്കുകയും ചെയ്തു إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് مِنْ بَعْدِهَا അതിന് ശേഷം لَغَفُورٌ (വളരെ) പൊറുക്കുന്നവൻ തന്നെ رَحِيمٌ കരുണാനിധി.

---

പശുക്കുട്ടിയെയുണ്ടാക്കി ആരാധിച്ചവർക്ക് അല്ലാഹുവിന്റെ കോപവും, നിന്ദ്യതയും ഈ ലോകത്ത് വെച്ച്തന്നെ സംഭവിക്കുകയും ചെയ്തു. അവരുടെ പശ്ചാത്താപം സ്വീകരിക്കുന്നതിന് ഉപാധിയായി അവരിൽ വലിയ കുറ്റക്കാർ പരസ്പരം കൊലപ്പെടുത്തണമെന്ന് നിശ്ചയിക്കപ്പെട്ടു. (2:54) പശുക്കുട്ടിയെ ചുട്ടെരിച്ചു കടലിൽ വിതറുകയും ചെയ്തു. (20:97) ഇത് ഇഹത്തിൽ വെച്ചു തന്നെ അവർക്കുണ്ടായ അനുഭവമാണല്ലോ. എന്നാൽ, ആ മഹാപാപത്തിൽ പങ്ക് വഹിച്ചെങ്കിലും പിന്നീട് ശരിക്കും ഖേദിച്ചു മടങ്ങി സത്യവിശ്വാസം ഉറപ്പിച്ചവർക്ക് അല്ലാഹു പൊറുത്തു മാപ്പാക്കുകുയും ചെയ്തു. പശുക്കുട്ടിയുടെ സംഭവത്തോട് ബന്ധപ്പെടുത്തിക്കൊണ്ടുള്ളതാണ് ഈ വചനമെങ്കിലും അല്ലാഹുവിന്റെ പേരിൽ കളവ് കെട്ടിപ്പറയുന്ന എല്ലാവരും അവന്റെ കോപത്തിനും നിന്ദ്യതക്കും പാത്രമായിരിക്കുമെന്നാണ് وَكَذَٰلِكَ نَجْزِي الْمُفْتَرِينَ (അപ്രകാരമാണ് നാം കെട്ടിച്ചമക്കുന്നവർക്കു പ്രതിഫലം നൽകുക) എന്ന വാക്യം കുറിക്കുന്നത്. ഹസൻ ബസ്വരീ (റ) പറഞ്ഞയായി നിവേദനം ചെയ്യപ്പെടുന്നു : ബിദ്അത്തിന്റെ-അനാചാരത്തിന്റെ-നിന്ദ്യത അതിന്റെ ആൾക്കാരുടെ ചുമലുകളിലുണ്ടായിരിക്കും. അവരെയും കൊണ്ട് കോവർ കഴുതകൾ ചീറിപ്പാഞ്ഞാലും ശരി, തുർക്കിക്കുതിരകൾ കുളമ്പടിച്ചു ഓടിയാലും ശരി. (അതവരെ വിട്ടുമാറുകയില്ല) ഈ വചനം ഓതിക്കൊണ്ട് ഇത് എല്ലാ കെട്ടിച്ചമക്കുന്നവർക്കുമുള്ളത് തന്നെയാണ് എന്ന് അബൂകിലാബഃ (റ) പറഞ്ഞതായും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു.

അൽബക്വറഃ 54-ൽ മൂസാ (അ) തന്റെ ജനങ്ങളോട് ഇപ്രകാരം പറഞ്ഞതായി അല്ലാഹു ഉദ്ധരിക്കുന്നു : ജനങ്ങളേ നിങ്ങൾ പശുക്കുട്ടിയെ ഉണ്ടാക്കിയത് നിമിത്തം നിങ്ങൾ നിങ്ങളോട് തന്നെ അക്രമം പ്രവർത്തിച്ചിരിക്കുന്നു. അതിനാൽ നിങ്ങൾ നിങ്ങളുടെ സ്രഷ്ടാവിങ്കലേക്ക് പശ്ചാത്തപിച്ചു മടങ്ങണം. അങ്ങനെ, നിങ്ങൾ നിങ്ങളെത്തന്നെ (പരസ്പരം) കൊലപ്പെടുത്തണം. അത് നിങ്ങൾക്ക് നിങ്ങളുടെ റബ്ബിന്റെ അടുക്കൽ ഉത്തമമായതാണ്. തുടർന്നു കൊണ്ട് 'അങ്ങനെ അവൻ നിങ്ങൾക്ക് പശ്ചാത്താപം സ്വീകരിച്ചു തന്നു എന്നും അല്ലാഹു പറഞ്ഞിരിക്കുന്നു. പശുക്കുട്ടിയെ ഉണ്ടാക്കിയതിനെക്കുറിച്ചുള്ള അവരുടെ പശ്ചാത്താപം സ്വീകരിക്കുന്നതിന് ഒരു ഉപാധിയായിട്ടാണ് അവർ പരസ്പരം കൊലചെയ്യാൻ കൽപിച്ചതെന്നും, ആ ഉപാധി അവർ പൂർത്തിയാക്കിയ ശേഷമാണ് അവരുടെ പശ്ചാത്താപം സ്വീകരിക്കപ്പെട്ടതെന്നും ഇതിൽ നിന്നും വ്യക്തമാകുന്നു. ഈ വചനങ്ങളിലും അത് സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. എന്നാൽ, സൂറത്തുൽ ബക്വറഃയിലെ ആ വചനത്തിൽ പ്രസ്താവിച്ച കൊലയുടെ ആവശ്യമില്ലെന്നും, അവർ പശ്ചാത്തപിച്ചു മടങ്ങിയാൽ മതി-പരസ്പരം കൊല നടത്തേണ്ടതില്ല-എന്നു

മാണ് ഈ വചനങ്ങളുടെ താൽപര്യമെന്നും, അതുകൊണ്ട് ആ കൊല നടന്നിട്ടില്ലെന്നാണ് വിചാരിക്കേണ്ടതെന്നും ഇവിടെ ചിലർ പ്രസ്താവിച്ചു കാണുന്നു. ഇതു കേവലം എന്തോ താൽപര്യപൂർവ്വം അവതരിപ്പിച്ച ഒരു അഭിപ്രായം മാത്രമാണെന്നുള്ളതിൽ സംശയമില്ല. പ്രസ്തുത കൊലയെപ്പറ്റി തൽസ്ഥാനത്ത് വിവരിച്ചു കഴിഞ്ഞിട്ടുള്ളതു കൊണ്ട് ഇവിടെ അതാവർത്തിക്കേണ്ടതില്ല.

وَلَمَّا سَكَتَ عَن مُّوسَى ٱلْغَضَبُ أَخَذَ ٱلْأَلْوَاحَ ۖ وَفِى نُسْخَتِهَا هُدًى وَرَحْمَةٌ لِّلَّذِينَ هُمْ لِرَبِّهِمْ يَرْهَبُونَ ﴿١٥٤﴾

**﴿154﴾ മൂസായിൽ നിന്നും കോപം അടങ്ങിയപ്പോൾ, അദ്ദേഹം പലകകൾ എടുത്തു, അവയിലെ എഴുത്തിൽ, തങ്ങളുടെ റബ്ബിനെക്കുറിച്ച് യാതൊരുകൂട്ടർ ഭയപ്പെടുന്നുവോ അവർക്ക് മാർഗ ദർശനവും, കാരുണ്യവും ഉണ്ടായിരുന്നു.**

﴿154﴾ وَلَمَّاسَكَتَ അടങ്ങിയപ്പോൾ عَنْ مُوسَى മൂസായിൽ നിന്നും, മൂസാക്ക് الْغَضَبُ കോപം أَخَذَ അദ്ദേഹം എടുത്തു الْأَلْوَاحَ പലകകളെ وَفِي نُسْخَتِهَا അവയുടെ പകർപ്പിൽ (എഴുത്തിൽ) ഉണ്ടായിരുന്നു هُدًى മാർഗദർശനം وَرَحْمَةٌ കാരുണ്യവും لِلَّذِينَ യാതൊരുവർക്ക് هُمْ അവർ لِرَبِّهِمْ തങ്ങളുടെ റബ്ബിനെക്കുറിച്ച് يَرْهَبُونَ അവർ ഭയപ്പെടുന്നു, പേടിക്കുന്നു.

മൂസാ (അ) കുപിതനായിക്കൊണ്ട് പലകകൾ നിലത്തിട്ടപ്പോൾ അവ പൊട്ടിപ്പോയെന്നും, അദ്ദേഹം അവ പെറുക്കിയെടുത്തുവെന്നും ഇവിടെ പല വ്യാഖ്യാതാക്കളും പറഞ്ഞു കാണാം. വാസ്തവം അല്ലാഹുവിനറിയാം. അനന്തരം ഉണ്ടായ സംഭവമാണ് തുടർന്നു പറയുന്നത്.

وَٱخْتَارَ مُوسَىٰ قَوْمَهُۥ سَبْعِينَ رَجُلًا لِّمِيقَٰتِنَا ۖ فَلَمَّآ أَخَذَتْهُمُ ٱلرَّجْفَةُ قَالَ رَبِّ لَوْ شِئْتَ أَهْلَكْتَهُم مِّن قَبْلُ وَإِيَّٰىَ ۖ أَتُهْلِكُنَا بِمَا فَعَلَ ٱلسُّفَهَآءُ مِنَّآ ۖ إِنْ هِىَ إِلَّا فِتْنَتُكَ تُضِلُّ بِهَا مَن تَشَآءُ

**﴿155﴾ മൂസാ തന്റെ ജനങ്ങളിൽ നിന്ന് നമ്മുടെ നിശ്ചിത സമയത്തേക്ക് എഴുപത് പുരുഷൻമാരെ തിരഞ്ഞെടുത്തു. എന്നിട്ട് അവർക്ക് കഠിന കമ്പനം പിടിപെട്ടപ്പോൾ, അദ്ദേഹം പറഞ്ഞു : എന്റെ റബ്ബേ ! നീ (വേണമെന്ന്) ഉദ്ദേശിച്ചിരുന്നെങ്കിൽ മുമ്പ് (തന്നെ) അവരെയും, എന്നെയും നിനക്ക് നശിപ്പിക്കാമായിരുന്നു. ഞങ്ങളിൽ നിന്നുള്ള ഭോഷന്മാർ ചെയ്തതിന് ഞങ്ങളെ നീ നശിപ്പിക്കുന്നുവോ?! അത് നിന്റെ പരീക്ഷണമല്ലാതെ (മറ്റൊന്നും)അല്ല (ല്ലോ) : അത് മൂലം നീ ഉദ്ദേശിക്കുന്നവരെ നീ വഴി**

وَتَهْدِى مَن تَشَآءُ ۖ

പിഴവിലാക്കുന്നു : നീ ഉദ്ദേശിക്കുന്ന വരെ നീ നേർമാർഗത്തിലാക്കുകയും ചെയ്യുന്നു.

أَنتَ وَلِيُّنَا فَٱغْفِرْ لَنَا وَٱرْحَمْنَا ۖ وَأَنتَ خَيْرُ ٱلْغَٰفِرِينَ ﴿١٥٥﴾

നീ ഞങ്ങളുടെ കൈകാര്യകർത്താ വത്രെ. അതിനാൽ, ഞങ്ങൾക്ക് നീ പൊറുത്തുതരുകയും, ഞങ്ങളോട് കരുണ ചെയ്യുകയും വേണമേ! നീയാകട്ടെ, പൊറുക്കുന്നവരിൽ വെച്ച് ഉത്തമനുമാകുന്നു.

۞ وَٱكْتُبْ لَنَا فِى هَٰذِهِ ٱلدُّنْيَا حَسَنَةً وَفِى ٱلْءَاخِرَةِ إِنَّا هُدْنَآ إِلَيْكَ ۚ قَالَ عَذَابِىٓ أُصِيبُ بِهِۦ مَنْ أَشَآءُ ۖ وَرَحْمَتِى وَسِعَتْ كُلَّ شَىْءٍ ۚ فَسَأَكْتُبُهَا لِلَّذِينَ يَتَّقُونَ وَيُؤْتُونَ ٱلزَّكَوٰةَ وَٱلَّذِينَ هُم بِـَٔايَٰتِنَا يُؤْمِنُونَ ﴿١٥٦﴾

﴾156﴿ ഈ ഐഹിക ലോകത്ത് ഞങ്ങൾക്ക് നീ നന്മ (നിശ്ചയിച്ച്) രേഖപ്പെടുത്തേണമേ. പരലോക ത്തിലും (രേഖപ്പെടുത്തേണമേ)! (നി ശ്ചയമായും, ഞങ്ങൾ നിന്നിലേക്ക് (ഖേദിച്ചു) മടങ്ങിയിരിക്കുന്നു. അവൻ [റബ്ബ്] പറഞ്ഞു : എന്റെ ശിക്ഷ-ഞാൻ ഉദ്ദേശിക്കുന്നവർക്ക് അതിനെ ഞാൻ ബാധിപ്പിക്കുന്നതാണ്. എന്റെ കാരു ണ്യമാകട്ടെ അത് എല്ലാ വസ്തു വിലും വിശാലമായിരിക്കുന്നു. എന്നാൽ സൂക്ഷ്മത പാലിക്കുകയും, സക്കാത്ത് കൊടുക്കുകയും ചെയ്യുന്ന വർക്ക് ഞാൻ അത് രേഖപ്പെടുത്തിയേ ക്കുന്നതാണ്. യാതൊരു കൂട്ടർക്കും - അവർ നമ്മുടെ ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കുന്നു (അങ്ങിനെയുള്ള വർക്കും രേഖപ്പെടുത്തും)

---

﴾155﴿ وَاخْتَارَ തിരഞ്ഞെടുത്തു مُوسَى മൂസാ قَوْمَهُ തന്റെ ജനതയെ (ജനത യിൽ നിന്ന്) سَبْعِينَ എഴുപത് رَجُلًا പുരുഷനെ لِمِيقَاتِنَا നമ്മുടെ(നാമുമായുള്ള)നിശ്ചിത സമയത്തേക്ക് فَلَمَّا أَخَذَتْهُمُ എന്നിട്ട് അവരെ പിടിച്ച (അവർക്ക് പിടിപെട്ട)പ്പോൾ الرَّجْفَةُ (കഠിന) കമ്പനം قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ لَوْ شِئْتَ നീ ഉദ്ദേശിച്ചിരു ന്നുവെങ്കിൽ أَهْلَكْتَهُمْ അവരെ നീ (നിനക്ക്)നശിപ്പിക്കാമായിരുന്നു مِنْ قَبْلُ മുമ്പേ وَإِيَّايَ എന്നെയും أَتُهْلِكُنَا നീ ഞങ്ങളെ നശിപ്പിക്കുകയാണോ بِمَا فَعَلَ ചെയ്തതു നിമിത്തം السُّفَهَاءُ ഭോഷൻമാർ, വിഡ്ഢികൾ مِنَّا ഞങ്ങളിൽ നിന്നുള്ള إِنْ هِيَ അതല്ല

إِلاَّ فِتْنَتُكَ നിന്റെ പരീക്ഷണമല്ലാതെ تُضِلُّ بِهَا അതുമൂലം നീ വഴിപിഴവിലാക്കുന്നു مَنْ تَشَاءُ നീ ഉദ്ദേശിക്കുന്നവരെ وَتَهْدِي നീ വഴി ചേർക്കുക (നേർമാർഗത്തിലാക്കുക) യും ചെയ്യുന്നു مَنْ تَشَاءُ നീ ഉദ്ദേശിക്കുന്നവരെ أَنْتَ നീ وَلِيُّنَا ഞങ്ങളുടെ കൈകാര്യ കർത്താവാണ്, രക്ഷാധികാരിയാണ് فَاغْفِرْ لَنَا അതിനാൽ ഞങ്ങൾക്ക് നീ പൊറുത്തു തരേണമേ وَارْحَمْنَا ഞങ്ങൾക്ക് (ഞങ്ങളോട്)കരുണ ചെയ്യുകയും വേണമേ وَأَنْتَ നീയാകട്ടെ خَيْرُ الْغَافِرِينَ പൊറുക്കുന്നവരിൽ ഉത്തമനാകുന്നു. ﴿156﴾ وَاكْتُبْ എഴു തുക(രേഖപ്പെടുത്തുക)യും ചെയ്യേണമേ لَنَا ഞങ്ങൾക്ക് فِي هَٰذِهِ الدُّنْيَا ഈ ഇഹത്തിൽ حَسَنَةً നന്മയെ وَفِي الْآخِرَةِ പരത്തിലും إِنَّا هُدْنَا നിശ്ചയമായും ഞങ്ങൾ മടങ്ങിയി (വേ ദിച്ചി)രിക്കുന്നു إِلَيْكَ നിന്നിലേക്ക് قَالَ അവൻ പറഞ്ഞു عَذَابِي എന്റെ ശിക്ഷ أُصِيبُ بِهِ അതിനെ ഞാൻ ബാധിപ്പിക്കും, എത്തിക്കുന്നു مَنْ أَشَاءُ ഞാൻ ഉദ്ദേശിക്കുന്നവർക്ക് وَرَحْمَتِي എന്റെ കാരുണ്യമാകട്ടെ وَسِعَتْ അത് വിശാലമായിരിക്കുന്നു, വിശാലപ്പെട്ട താണ് كُلَّ شَيْءٍ എല്ലാ വസ്തുവിനും فَسَأَكْتُبُهَا എന്നാൽ അതിനെ ഞാൻ എഴുതും (രേഖപ്പെടുത്തി വെക്കും) لِلَّذِينَ യാതൊരുകൂട്ടർക്ക് يَتَّقُونَ സൂക്ഷ്മത പാലിക്കുന്ന وَيُؤْتُونَ കൊടുക്കുകയും ചെയ്യുന്ന الزَّكَاةَ സക്കാത്ത് وَالَّذِينَ യാതൊരുകൂട്ടർക്കും هُمْ അവർ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളിൽ يُؤْمِنُونَ വിശ്വസിക്കുന്നു.

---

അല്ലാഹുവിന്റെ കല്പന പ്രകാരം നാൽപത് ദിവസത്തെ സമയ നിശ്ചയം ( مِيقَات ) കഴിഞ്ഞപ്പോൾ മൂസാ നബി (അ) ക്ക് തൗറാത്ത് ലഭിച്ചുവെന്നും, അത് കൊണ്ടുവന്ന പ്പോഴേക്കാണ് ജനങ്ങൾ പശുക്കുട്ടിയെ ഉണ്ടാക്കി ആരാധിച്ചതെന്നും, അദ്ദേഹം അതിൽ കഠിനമായി കോപിക്കുകയും വ്യസനിക്കുകയും ചെയ്തു വെന്നും മറ്റും മുമ്പ് പ്രസ്താ വിച്ചു. അതിന് ശേഷം ഇസ്റാഈല്യരെ പ്രതിനിധീകരിച്ചുകൊണ്ട്-അവരുടെ ആ അപ രാധത്തെപ്പറ്റി അല്ലാഹുവിനോട് ഒഴികഴിവ് പറയുവാനും, പശ്ചാത്താപം സ്വീകരിക്കു ന്നതിനു ശുപാർശ ചെയ്വാനും വേണ്ടി - അവരിൽ നിന്നും നല്ലവരായ പ്രമുഖരായ എഴുപതു പേരെ തിരഞ്ഞെടുത്തുകൊണ്ട് അല്ലാഹുവിന്റെ കല്പന പ്രകാരം മൂസാ (അ) വീണ്ടും സീനാ പർവ്വതത്തിലേക്ക് പോയി. ഇതാണ് ഈ വചനത്തിൽ പറയുന്ന നിശ്ചിത സമയം( مِيقَات )കൊണ്ടുദ്ദേശ്യം. മിക്ക ക്വുർആൻ വ്യാഖ്യാതാക്കളുടെയും അഭിപ്രായം ഇതാണ്. ഒന്നാമത്തെ പ്രാവശ്യം തന്നെയാണ് എഴുപത് പേരെയും കൊണ്ട്പോയതെന്നും, അല്ലാഹുവിനെ പ്രത്യക്ഷത്തിൽ കാണാതെ ഞങ്ങൾ നിന്നെ വിശ്വസിക്കുകയില്ലെന്ന് (2:55-ൽ പ്രസ്താവിച്ച പ്രകാരം) മൂസാ (അ) നോട് പറഞ്ഞത് അവരാണെന്നും അതുകൊണ്ടാണ് അവർക്ക് കഠിനകമ്പനം ( الرَّجْفَةُ )ബാധിച്ചതെന്നു മാണ് ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. അങ്ങിനെയാണെങ്കിൽ, അവർക്ക് കമ്പനം ബാധിച്ചപ്പോൾ മൂസാ (അ) അല്ലാഹുവിനോട് സങ്കടപ്പെട്ടു പറഞ്ഞ കൂട്ടത്തിൽ أَتُهْلِكُنَا بِمَا فَعَلَ السُّفَهَاءُ مِنَّا (ഞങ്ങളിലുള്ള ഭോഷൻമാർ ചെയ്തതിന് ഞങ്ങളെ നീ നശിപ്പിക്കുകയാണോ ?) എന്നു ചോദിച്ചതിന് പകരം .....أَتُهْلِكُنَا بِمَا قَالَ (ഞങ്ങളി ലുള്ള ഭോഷൻമാർ പറഞ്ഞതിന് ഞങ്ങളെ നീ ശിക്ഷിക്കുകയാണോ ? ) എന്നല്ലേ പറ യേണ്ടത് ? കൂടാതെ, ആ ശിക്ഷ അവർക്ക് ബാധിക്കുവാൻ കാരണമായത് അവർ പശുക്കുട്ടിയെ ഉണ്ടാക്കിയതാണെന്ന് إِنْ هِيَ إِلَّا فِتْنَتُكَ (അത് നിന്റെ പരീക്ഷണമല്ലാതെ

മറ്റൊന്നുമല്ല) എന്ന വാക്കും സൂചിപ്പിക്കുന്നു. പശുക്കുട്ടിയെ ഉണ്ടാക്കിയതിനെ പറ്റി സൂറഃ ത്വാഹാ 85-ൽ قَدْ فَتَنَّا قَوْمَكَ (നിന്റെ ജനങ്ങളെ നാം പരീക്ഷണം ചെയ്തിട്ടുണ്ട്) എന്ന് അല്ലാഹു തന്നെ പറഞ്ഞിരിക്കുന്നു താനും. ഇങ്ങിനെയെല്ലാം ഒന്നാമത്തെ അഭിപ്രായക്കാർ തങ്ങളുടെ അഭിപ്രായത്തിന് ന്യായങ്ങൾ ചൂണ്ടിക്കാട്ടുകയും ചെയ്യുന്നു. ഈ ന്യായം കേവലം യുക്തമായി തോന്നുന്നുതാനും. والله اعلم

ചുരുക്കിപ്പറഞ്ഞാൽ, എഴുപത് പേരെ തിരഞ്ഞെടുത്തു മീക്വാത്തിന് (നിശ്ചിത സമയത്തേക്ക്)കൊണ്ടുപോയത് മൂസാ (അ) തൗറാത്ത് ഏറ്റുവാങ്ങുവാൻ പോയ അതേ പ്രാവശ്യം തന്നെയാണെന്നും , പശുക്കുട്ടിയുടെ സംഭവത്തിന് ശേഷം അതിനെക്കുറിച്ച് അവർക്കുണ്ടായ പശ്ചാത്താപത്തെത്തുടർന്ന് രണ്ടാമതൊരു പ്രാവശ്യത്തിലാണെന്നും -രണ്ടാമത്തെ അഭിപ്രായമാണ് കൂടുതൽ ശരിയായി തോന്നുന്നതെങ്കിലും - ഇങ്ങിനെ രണ്ട് അഭിപ്രായങ്ങൾ വ്യാഖ്യാതാക്കൾക്കിടയിലുണ്ട്. പക്ഷേ, മൂസാ (അ) അല്ലാഹുവിനോട് എനിക്ക് നിന്നെ ഒന്ന് കാണിച്ചു തരണമെന്നാവശ്യപ്പെട്ടതും, അല്ലാഹുവിനെ പ്രത്യക്ഷത്തിൽ കാണാതെ നിന്നെ ഞങ്ങൾ വിശ്വസിക്കുകയില്ലെന്ന് ജനങ്ങൾ പറഞ്ഞതും രണ്ട് സംഭവങ്ങളാണെന്നുള്ളതിൽ സംശയമില്ല. ഇതു സംബന്ധിച്ച് 143-ാം വചനത്തിൽ നാം സംസാരിക്കുകയുണ്ടായി. ഈ സംഭവങ്ങളെക്കുറിച്ചെല്ലാം കൂടുതൽ വിശദീകരിക്കത്തക്ക സ്വീകാര്യമായ തെളിവുകളൊന്നുമില്ലാത്തതുകൊണ്ട് ക്വുർആന്റെ വാക്കുകളിൽ നിന്ന് കൂടുതൽ വ്യക്തമായിക്കാണുന്നതെന്തോ അതു സ്വീകരിക്കുകയും വിശ്വസിക്കുകയും ചെയ്യുകയേ നമുക്ക് നിവൃത്തിയുള്ളൂ. والله الموفق

فَلَمَّا أَخَذَتْهُمُ الرَّجْفَةُ قَالَ .... (അവർക്ക് കഠിന കമ്പനം പിടിപെട്ടപ്പോൾ അദ്ദേഹം - മൂസാ - പറഞ്ഞു) എന്നു തുടങ്ങി മൂസാ നബി (അ) അല്ലാഹുവിനെ അഭിമുഖീകരിച്ചു പറഞ്ഞതായി അല്ലാഹു ഉദ്ധരിച്ച വാക്കുകൾ പരിശോധിച്ചു നോക്കുക. അതായത് : വേണമെങ്കിൽ അവരെയും, എന്നെത്തന്നെയും നിനക്ക് നശിപ്പിക്കാമായിരുന്നു. ഞങ്ങളിലുള്ള ഭോഷൻമാർ ചെയ്തതിന് ഞങ്ങളെ നീ നശിപ്പിക്കുകയാണോ, അത് നിന്റെ പരീക്ഷണം മാത്രമാണല്ലോ എന്നൊക്കെ മൂസാ (അ) പറഞ്ഞ വാക്കുകൾ ശാന്തമായി ചിന്തിച്ചു നോക്കുക. അപ്പോൾ -അധിക ക്വുർആൻ വ്യാഖ്യാതാക്കളും പറയുന്നത് പോലെ പശുക്കുട്ടിയെ ആരാധിച്ച സംഭവമാണിതിന് പിന്നിലുള്ളതെന്നും, ആ എഴുപത്പേർ-അല്ലെങ്കിൽ അവരിൽപെട്ട ചിലർ-ചെയ്തുപോയ ഏതോ ഒരു ദുഷ്കൃത്യം മൂലമായിരുന്നു അവർക്ക് ആ കഠിന കമ്പനം ബാധിച്ചതെന്നും, അതേ സമയത്ത് മൂസാ നബി (അ) ക്ക് ആ കമ്പനം നിമിത്തം ആപത്തൊന്നും പിണഞ്ഞിരുന്നില്ലെന്നും മനസ്സിലാക്കുവാൻ കഴിയുന്നതാണ്. ബൈബ്ളിൽ ഈ വിഷയം സംബന്ധിച്ചു പലതും പറഞ്ഞു കാണാമെങ്കിലും മിക്കതും പരസ്പര വിരുദ്ധവും അവിശ്വസനീയവുമാകുന്നു. അവയിൽ ചിലതെല്ലാം 2:55 ന്റെ വിവരണത്തിൽ നാം ഉദ്ധരിച്ചിട്ടുമുണ്ട്.

അവർക്ക് കഠിന കമ്പനം പിടിപെട്ടപ്പോൾ, മൂസാ (അ) അല്ലാഹുവിനോട് ചെയ്ത ആ പ്രാർത്ഥനക്ക് അല്ലാഹു നൽകിയ ഉത്തരമാണ് ഈ വചനത്തിന്റെ അവസാന ഭാഗം:-

ശിക്ഷ എല്ലാവർക്കും ബാധിക്കുകയില്ല. അത് ആർക്ക്, എപ്പോൾ, എങ്ങിനെ വേണമെന്നൊക്കെ ചില നിശ്ചയവും വ്യവസ്ഥയുമുണ്ട്. അതനുസരിച്ച് അല്ലാഹു ഉദ്ദേ

ശിക്കുന്നവർക്ക് അതവൻ നൽകുന്നു. എന്നാൽ, കാരുണ്യമാകട്ടെ, അത് എല്ലാവർക്കും -എല്ലാ വസ്തുവിനും-ലഭിക്കുന്നതും അതിവിശാലമായതുമാകുന്നു എന്നാണ് ആദ്യത്തെ വാക്യങ്ങളിൽ ഉണർത്തുന്നത്. അല്ലാഹുവിന്റെ കാരുണ്യം അവന്റെ കോപത്തെ കവച്ചുവെക്കുന്നതാണെന്നും അവന്റെ കാരുണ്യത്തിന്റെ നൂറിൽ ഒരു ഭാഗം മാത്രമാണ് ഈ ഭൂമിയിൽ അവൻ അവതരിപ്പിച്ചിരിക്കുന്നതെന്നും അതു മൂലമാണ് കാട്ടുമൃഗങ്ങൾപോലും അവയുടെ കുഞ്ഞുങ്ങളോട് ദയ കാണിക്കുന്നതെന്നും അതിന്റെ തൊണ്ണൂറ്റൊമ്പത് ഭാഗവും അവൻ പരലോകത്തേക്ക് വെച്ചിരിക്കുകയാണെന്നും നബിﷺ അരുളിച്ചെയ്തിട്ടുള്ളത് സ്മരണീയമാകുന്നു. ഹദീഥുകളുടെ പൂർണരൂപം സൂഃ അൻആം 54-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നാം ഉദ്ധരിച്ചിട്ടുണ്ട്. തുടർന്നുള്ള വാക്യങ്ങളിൽ അല്ലാഹുവിനെ സൂക്ഷിച്ചുകൊണ്ട് ജീവിക്കുകയും, സകാത്ത് കൊടുക്കു കയും ചെയ്യുന്നവരും, ദൃഷ്ടാന്തങ്ങളിൽ ശരിക്കും വിശ്വസിക്കുന്നവരുമായ ആളുകൾക്ക് കാരുണ്യം നൽകുവാൻ അവൻ പ്രത്യേകം നിശ്ചയിച്ചുവെച്ചിട്ടുണ്ടെന്ന് മൂസാ നബി (അ)യെ ഉണർത്തുന്നു. ഈ പ്രത്യേക കാരുണ്യത്തിന് പാത്രമാകുന്നവർ ആരായിരി ക്കുമെന്ന് അല്ലാഹു തന്നെ തുടർന്നു വിവരിക്കുകയും ചെയ്യുന്നു:-

ٱلَّذِينَ يَتَّبِعُونَ ٱلرَّسُولَ ٱلنَّبِىَّ ٱلْأُمِّىَّ ٱلَّذِى يَجِدُونَهُۥ مَكْتُوبًا عِندَهُمْ فِى ٱلتَّوْرَىٰةِ وَٱلْإِنجِيلِ يَأْمُرُهُم بِٱلْمَعْرُوفِ وَيَنْهَىٰهُمْ عَنِ ٱلْمُنكَرِ وَيُحِلُّ لَهُمُ ٱلطَّيِّبَٰتِ وَيُحَرِّمُ عَلَيْهِمُ ٱلْخَبَٰٓئِثَ وَيَضَعُ عَنْهُمْ إِصْرَهُمْ وَٱلْأَغْلَٰلَ ٱلَّتِى كَانَتْ عَلَيْهِمْ ۚ

**﴾157﴿ അതായത് ഉമ്മിയ്യായ [അക്ഷരജ്ഞാനമില്ലാത്ത] പ്രവാചക നായ റസൂലിനെ പിൻപറ്റുന്നവർക്ക് [അവർക്കാണ് കാരുണ്യം രേഖപ്പെടു ത്തിവെക്കുന്നത്] (അതെ) അവരുടെ അടുക്കൽ തൗറാത്തിലും, ഇൻജീ ലിലും രേഖപ്പെടുത്തപ്പെട്ടതായി അവർ കണ്ടുവരുന്ന ആളെ (പിൻപ റ്റുന്നവർക്ക്) അവരോട് അദ്ദേഹം സദാചാരംകൊണ്ട് കൽപിക്കുകയും ദുരാചാരത്തെക്കുറിച്ച് വിരോധിക്കു കയും ചെയ്യും. അവർക്ക് അദ്ദേഹം നല്ല (വിശിഷ്ട) വസ്തുക്കളെ അനു വദനീയമാക്കിക്കൊടുക്കുകയും, ദുഷിച്ച (ചീത്ത) വസ്തുക്കളെ അവ രുടെ മേൽ നിഷിദ്ധമാക്കുകയും ചെയ്യും. അവരുടെ ഭാരത്തെയും അവരുടെ മേലുണ്ടായിരുന്ന ബന്ധ നങ്ങളെയും അവരിൽ നിന്ന് അദ്ദേഹം (ഇറക്കി) വെക്കുക [ഒഴിവാ ക്കിക്കൊടുക്കുക]യും ചെയ്യും**

فَٱلَّذِينَ ءَامَنُوا۟ بِهِۦ وَعَزَّرُوهُ وَنَصَرُوهُ وَٱتَّبَعُوا۟ ٱلنُّورَ ٱلَّذِىٓ أُنزِلَ

**അപ്പോൾ, യാതൊരുകൂട്ടർ അദ്ദേ ഹത്തിൽ വിശ്വസിക്കുകയും, അദ്ദേ ഹത്തെ ബഹുമാനിക്കുകയും അദ്ദേ ഹത്തെ സഹായിക്കുകയും അദ്ദേഹ**

| مَعَهُۥٓ ۙ أُو۟لَـٰٓئِكَ هُمُ ٱلْمُفْلِحُونَ ﴿١٥٧﴾ | **ത്തോടൊപ്പം അവതരിപ്പിക്കപ്പെട്ടിട്ടുള്ള (ആ) പ്രകാശത്തെ പിൻപറ്റുകയും ചെയ്തുവോ, അക്കൂട്ടർ തന്നെയാണ് വിജയികൾ** |
|---|---|

﴾157﴿ ٱلَّذِينَ يَتَّبِعُونَ പിൻപറ്റുന്നവർക്ക് ٱلرَّسُولَ റസൂലിനെ, ദൂതനെ ٱلنَّبِيَّ നബിയായ, പ്രവാചകനായ ٱلْأُمِّيَّ അക്ഷരജ്ഞാനമില്ലാത്ത, എഴുത്തും വായനയും അറിയാത്തവനായ ٱلَّذِي അതായത് യാതൊരാൾ يَجِدُونَهُۥ അദ്ദേഹത്തെ അവർ കണ്ടുവരുന്നു مَكْتُوبًا എഴുതപ്പെട്ടവനായിട്ട് عِندَهُمْ തങ്ങളുടെ അടുക്കൽ فِي ٱلتَّوْرَىٰةِ തൗറാത്തിൽ وَٱلْإِنجِيلِ ഇൻജീലിലും يَأْمُرُهُم അവരോട് അദ്ദേഹം കൽപിക്കും بِٱلْمَعْرُوفِ സദാചാരം (മര്യാദ-നല്ലത്) കൊണ്ട് وَيَنْهَىٰهُمْ അവരെ അദ്ദേഹം വിരോധിക്കുകയും ചെയ്യും. عَنِ ٱلْمُنكَرِ ദുരാചാര (ദുഷ്കാര്യ-വെറുക്കപ്പെട്ട കാര്യ)ത്തെപ്പററി وَيُحِلُّ لَهُمُ അവർക്ക് അനുവദനീയമാക്കിക്കൊടുക്കുകയും ചെയ്യും ٱلطَّيِّبَـٰتِ നല്ല (വിശിഷ്ട-ശുദ്ധമായ) വസ്തുക്കളെ وَيُحَرِّمُ നിഷിദ്ധമാക്കുകയും عَلَيْهِمُ അവരുടെ മേൽ ٱلْخَبَـٰٓئِثَ ദുഷിച്ച (ചീത്ത) വസ്തുക്കളെ وَيَضَعُ വെക്കുകയും ചെയ്യും (ഇറക്കി-താഴ്ത്തി-എടുത്ത്) عَنْهُمْ അവരിൽ നിന്ന് إِصْرَهُمْ അവരുടെ ഭാരം وَٱلْأَغْلَـٰلَ കുടുക്കുകളും, ബന്ധനങ്ങളും ٱلَّتِي كَانَتْ ഉണ്ടായിരുന്നതായ عَلَيْهِمْ അവരുടെ മേൽ, അവരിൽ فَٱلَّذِينَ എന്നാൽ യാതൊരുവർ ءَامَنُوا۟ بِهِۦ അദ്ദേഹത്തിൽ അവർ വിശ്വസിച്ചു وَعَزَّرُوهُ അദ്ദേഹത്തെ ബഹുമാനിക്കുകയും ചെയ്തു, ബലപ്പെടുത്തുകയും ചെയ്തു وَنَصَرُوهُ അദ്ദേഹത്തെ സഹായിക്കുകയും ചെയ്തു وَٱتَّبَعُوا۟ പിൻപറ്റുകയും ചെയ്തു ٱلنُّورَ പ്രകാശത്തെ ٱلَّذِيٓ أُنزِلَ مَعَهُۥٓ അദ്ദേഹത്തോടൊപ്പം അവതരിപ്പിക്കപ്പെട്ട أُو۟لَـٰٓئِكَ هُمُ അക്കൂട്ടർതന്നെ ٱلْمُفْلِحُونَ വിജയികൾ.

സൂക്ഷ്മത പാലിക്കുകയും സകാത്ത് കൊടുക്കുകയും ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കുകയും ചെയ്യുന്നകൂട്ടർക്കു പ്രത്യേകം കാരുണ്യം നൽകുവാൻ അല്ലാഹു നിശ്ചയിച്ചിട്ടുണ്ടെന്ന് കഴിഞ്ഞ വചനത്തിന്റെ അവസാനത്തിൽ പറഞ്ഞു. ആ പ്രസ്താവന നബി തിരുമേനിﷺയിൽ വിശ്വസിച്ച സത്യവിശ്വാസികളെ ഉദ്ദേശിച്ചാണെന്ന് ഈ വചനത്തിൽ സ്പഷ്ടമാക്കിയിരിക്കുന്നു. കഴിഞ്ഞ വചനത്തിൽ കാരുണ്യത്തിന് അർഹരാകുന്നവരുടെ ഗുണങ്ങളായി സൂക്ഷ്മത പാലിക്കുകയും, ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കുകയും ചെയ്യുന്നവർ എന്ന് മൊത്തത്തിൽ പറഞ്ഞു മതിയാക്കാതെ സകാത്ത് കൊടുക്കുന്നവർ എന്നുകൂടി പ്രത്യേകം എടുത്തു പറഞ്ഞതിൽ ഒരു സൂചന അന്തർഭവിച്ചിരിക്കുന്നതായി കാണാം. ധനം ചിലവഴിക്കുന്ന വിഷയത്തിൽ അങ്ങേയറ്റം ലുബ്ധത കാണിക്കുന്നവരാണല്ലോ യഹൂദികൾ. സത്യവിശ്വാസികളായ മുസ്ലിംകൾ അവരെപ്പോലെ ആയിരിക്കയില്ല-അവർ തങ്ങളുടെ ധനപരമായ കടമകൾ നിർവ്വഹിക്കുന്നതിൽ ലുബ്ധത കാണിക്കുകയില്ല- എന്നത്രെ ആ സൂചന الله اعلم.

നബി തിരുമേനിﷺയുടെ പേരു പറഞ്ഞിട്ടില്ലെങ്കിലും അക്ഷരജ്ഞാനമില്ലാത്ത

പ്രവാചകൻ( النَّبِيَّ الْأُمِّيَّ ) എന്നും തൗറാത്തിലും ഇൻജീലിലും എഴുതപ്പെട്ടു കാണുന്ന ആൾ الَّذِي يَجِدُونَهُ مَكْتُوبًا عِندَهُمْ.. എന്നുമുള്ള വിശേഷണങ്ങൾ നബി ﷺ യെ ഉദ്ദേശിച്ചാണെന്നുള്ളതിൽ സംശയമില്ല. അക്ഷരജ്ഞാനമില്ലാത്ത – അഥവാ അക്കാരണത്താൽ വേദഗ്രന്ഥങ്ങളുമായി പരിചയം സിദ്ധിച്ചിട്ടില്ലാത്ത–പ്രവാചകനാണ് നബി തിരുമേനി ﷺ. അതാകട്ടെ, അവിടുത്തെ പ്രവാചകത്വത്തിന് ബുദ്ധിപരവും സ്പഷ്ടവുമായ ഒരു തെളിവുമാകുന്നു. തൗറാത്തിലും ഇൻജീലിലും നബി ﷺ യെക്കുറിച്ച് പരാമർശങ്ങളും പ്രവചനങ്ങളും പലതും അടങ്ങിയിട്ടുണ്ടെന്നും, ക്വുർആൻ അവതരിക്കുന്ന കാലത്ത് വേദക്കാർക്കിടയിൽ അവ അറിയപ്പെട്ടിരുന്നുവെന്നും ഈ വചനത്തിൽ നിന്ന് വ്യക്തമാണ്. നബി ﷺ യുടെ ആഗമന കാലം അടുത്തപ്പോൾ, വേദക്കാർ മുഴുവനും അറേബ്യയിൽ പ്രത്യക്ഷപ്പെടുവാനിരിക്കുന്ന ഒരു പ്രവാചകനെ അക്ഷമയോടെ പ്രതീക്ഷിച്ചു കൊണ്ടിരുന്നതും അതു കൊണ്ടാണല്ലോ. പക്ഷേ, പിന്നീട് തങ്ങളുടെ അനാചാര ദുരാചാരങ്ങളോട് ആ പ്രവാചകൻ യോജിക്കാത്തതിന്റെ പേരിലും അദ്ദേഹം തങ്ങളുടെ സമുദായത്തിൽപെട്ട ആളായിരിക്കാത്തതിന്റെ പേരിലും അവർ പാടു മറിയുകയാണുണ്ടായത്.

ക്വുർആൻ അവതരിക്കും മുമ്പ് തന്നെ തൗറാത്ത്-ഇൻജീലുകൾ ചില മാറ്റത്തിരുത്തലുകൾക്ക് വിധേയമായിക്കഴിഞ്ഞിരുന്നു. നബി ﷺ യുടെ വെളിപ്പാടിനു ശേഷം പിന്നെയും പലതും നടന്നിട്ടുണ്ട്. ഈ യാഥാർത്ഥ്യം വേദക്കാർ സമ്മതിക്കുകയില്ലെങ്കിലും മൂസാ നബി(അ)ക്കു ലഭിച്ച തൗറാത്തിന്റെയും, ഈസാ നബി(അ)ക്കു ലഭിച്ച ഇൻജീലിന്റെയും യഥാർത്ഥമായ പകർപ്പ്-യാതൊന്നും കൂട്ടുകയോ കുറക്കുകയോ ചെയ്യപ്പെട്ടിട്ടില്ലെന്ന് അവർക്കിടയിൽ തന്നെ അഭിപ്രായ വ്യത്യാസമില്ലാത്ത വിധം അതിന്റെ സാക്ഷാൽ രൂപത്തിൽ -നിലവിലുണ്ടെന്ന് അവർക്കുപോലും വാദമില്ലാത്തതാണ്. എന്നിരുന്നാലും വേദക്കാർ തങ്ങളുടെ വേദഗ്രന്ഥമായി സ്വീകരിച്ചു വരുന്നതും തൗറാത്തും ഇൻജീലും അടങ്ങുന്നതെന്ന് അവർ അവകാശപ്പെടുന്നതുമായ നിലവിലുള്ള ബൈബ്ളിൽ പോലും നബി ﷺ യെ സംബന്ധിച്ച് ഇന്നും പലതും കാണാവുന്നതാണ്. ചില ഉദാഹരണങ്ങൾ മാത്രം കാണുക :

ബൈബ്ളിന്റെ പഴയനിയമത്തിലെ ചില ഉദാഹരണങ്ങൾ : (1) മോശെ തന്റെ മരണത്തിന് മുമ്പ് യിസ്രായേൽ മക്കളെ അനുഗ്രഹിച്ച അനുഗ്രഹമാവിതു : അവൻ പറഞ്ഞതെന്തെന്നാൽ : യഹോവ സീനായിൽ നിന്നുംവന്നു. അവർക്ക് സേയീറിൽ നിന്ന് ഉദിച്ചു. പാറാൻ പർവ്വതത്തിൽ നിന്നും വിളങ്ങി.....(ആവർത്തന പുസ്തകം:33 ൽ 1,2) സീനാ ( سِينَا ) യിൽ നിന്നും വന്നത് മൂസാ നബി(അ)യെയും, സേയീരി ( سَاعِير )ൽഉദിച്ചത് ഈസാ നബി(അ)യെയും, പാറാനി ( فَارَان )ൽ നിന്നും വിളങ്ങിയത് നബി തിരുമേനി ﷺ യെയും കുറിക്കുന്നു. സേയർ ഫലസ്തീനിലും, പാറാൻ ഹിജാസിലുമുള്ള മലകളാകുന്നു.

(2) യിസ്രായേലിനെ നോക്കി മോശെ പറയുന്നു : നിന്റെ ദൈവമായ യഹോവ നിനക്കു എന്നെപ്പോലെ ഒരു പ്രവാചകനെ നിന്റെ മദ്ധ്യെ നിന്റെ സഹോദരൻമാരുടെ ഇടയിൽ നിന്നും എഴുന്നേൽപിച്ച്തരും. അവന്റെ വചനം നിങ്ങൾ കേൾക്കണം...യഹോവ എന്നോട് (മോശെയോട്) അരുളിച്ചെയ്തതു എന്തെന്നാൽ...നിന്നെപ്പോലെ ഒരു പ്രവാചകനെ ഞാൻ അവർക്കു അവരുടെ സഹോദരൻമാരുടെ ഇടയിൽ നിന്നും എഴു

ന്നേൽപ്പിച്ചു. എന്റെ വചനങ്ങളെ അവന്റെ നാവിൻമേൽ ആക്കും......(ആവർത്തനം: 18 ൽ 15-18) ഇബ്റാഹീം നബി(അ)യുടെ മകൻ ഇസ്ഹാക് (അ) ന്റെ സന്തതികളാണ് ഇസ്റാഈല്യർ. അദ്ദേഹത്തിന്റെ മറ്റേ മകനായ ഇസ്മാഈൽ (അ) ന്റെ സന്തതിക ളാണ് അറബികൾ. അതുകൊണ്ടാണ് നബിﷺയെക്കുറിച്ച് നിങ്ങളുടെ സഹോദ രൻമാരിൽ നിന്നും എഴുന്നേൽപിക്കുമെന്ന് പറഞ്ഞത്.

(3) ഇസ്മാഈൽ (അ) കുട്ടിയായിരുന്നപ്പോൾ അദ്ദേഹത്തെയും മാതാവായ ഹാജ റയേയും മരുഭൂമിയിലേക്ക് (അറേബ്യായിലേക്ക്)കൊണ്ടാക്കിയ വിവരവും, വെള്ളം കിട്ടാതെ അവർ വിഷമിച്ചതും വിവരിച്ചുകൊണ്ട് ഇസ്മാഈൽ (അ)നെപ്പറ്റി പറയുന്നു: ദൈവം ബാലനോട് കൂടെയുണ്ടായിരുന്നു. അവൻ മരുഭൂമിയിൽ പാർത്തു. മുതിർന്ന പ്പോൾ ഒരു വില്ലാളിയായി അവൻ പാറാൻ മരുഭൂമിയിൽ പാർത്തു. (ഉൽപത്തി : 21-ൽ 20,21) അപ്പോൾ, പാറാൻ മരുഭൂമിയിൽ പാർത്ത ഇസ്മാഈലിന്റെ സന്തതികളായ അറബികൾ ഇസ്റാഈല്യരുടെ സഹോദരങ്ങളാണെന്നു പറയേണ്ടതില്ലല്ലോ.

പുതിയ നിയമത്തിലെ ചില പരാമർശങ്ങൾ: (1) യേശു പറയുന്നു : എന്നാൽ, ഞാൻ നിങ്ങളോട് സത്യം ചെയ്തു പറയുന്നു: ഞാൻ പോകുന്നത് നിങ്ങൾക്ക് പ്രയോ ജനം. ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരികയില്ല. ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയക്കും. അവൻ വന്നു പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തിന് ബോധം വരുത്തും.... ഇനിയും വളരെ പറവാനുണ്ട്. എന്നാൽ, നിങ്ങൾക്ക് ഇപ്പോൾ വഹിപ്പാൻ കഴിവില്ല. സത്യത്തിന്റെ ആത്മാവ് വരുമ്പോഴോ അവൻ നിങ്ങളെ സകല സത്യത്തിലും വഴി നടത്തും. അവൻ സ്വയമായി സംസാരിക്കാതെ കേൾക്കുന്നത് സംസാരിക്കയും, വരുവാനുള്ളത് നിങ്ങൾക്ക് അറിയിച്ചു തരുകയും ചെയ്യും...(യോഹന്നാൻ : 16 ൽ 7 - 14) പരിശുദ്ധാ ത്മാവ് എന്ന കാര്യസ്ഥൻ നിങ്ങൾക്ക് സകലവും ഉപദേശിച്ചു തരുകയും, ഞാൻ നിങ്ങ ളോട് പറയുന്നതൊക്കെയും നിങ്ങളെ ഓർമപ്പെടുത്തുകയും ചെയ്യും. (യോഹന്നാൻ: 14 ൽ 26) സത്യത്തിന്റെ കാര്യസ്ഥൻ എന്നും, സത്യത്തിന്റെ ആത്മാവ് എന്നും പറ ഞ്ഞത് നബിﷺയുടെ പേർ സൂചിപ്പിക്കുന്ന ഫാറകലീത്വ(فَارَقَلِيط ) എന്ന വാക്കിൽ കാലക്രമേണയുണ്ടായിത്തീർന്ന ഭാഷാന്തര വ്യത്യാസമാകുന്നു. ഇതു സംബന്ധിച്ച് സൂഃ സ്വഫ്ഫ് 6-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ കൂടുതൽ വിവരിച്ചിട്ടുണ്ട്. അവിടെ നോക്കുക. വേറെയും പല ഉദ്ധരണികൾ അവിടെ കൊടുത്തിട്ടുള്ളതും ശ്രദ്ധിക്കുക.

(2) യോഹന്നാന്റെ (യഹ്യാ നബി(അ)യുടെ) അടുക്കലേക്ക് യഹൂദികൾ പുരോ ഹിതൻമാരെയും ലേവ്യരെയും അയച്ച് നീ ആരാണെന്ന് ചോദിച്ചപ്പോൾ, അദ്ദേഹം ഞാൻ ക്രിസ്തുവല്ല എന്നും ഞാൻ ഏലിയാവല്ല എന്നും ആ പ്രവാചകൻ അല്ല എന്നും മറുപടി പറഞ്ഞു. എന്നാൽ പിന്നെ നീ ആരാണെന്ന് ചോദിച്ചപ്പോൾ, ഞാൻ യശയ്യാ പ്രവാചകൻ പറഞ്ഞതുപോലെ കർത്താവിന്റെ വഴി നേരെ ആക്കുന്നവൻ എന്നു വിളിച്ചു പറയുന്നവന്റെ ശബ്ദം ആകുന്നുവെന്നു അവൻ ഉത്തരം പറഞ്ഞു (യോഹന്നാൻ : 1 ൽ 20-24) അപ്പോൾ, യഹ്യാ നബി(അ)യുടെ കാലത്ത് അവർ ഒരു ക്രിസ്തുവിനെയും ഒരു ഏലിയാവിനെയും കൂടാതെ, ഒരു പ്രത്യേക പ്രവാചകനെയും കാത്തിരുന്നുവെന്ന്

വ്യക്തമാണ്. ആ പ്രവാചകനത്രെ മുഹമ്മദ് നബിﷺ *(*)*

നബി തിരുമേനിﷺയുടെ സവിശേഷതകളായി ഈ വചനത്തിൽ പറയപ്പെട്ട കാര്യങ്ങൾ ഇവയാകുന്നു. (1,2) അദ്ദേഹം സദാചാരപരമായ നല്ലകാര്യങ്ങൾ കൊണ്ട് കല്പിക്കുകയും, ദുരാചാരപരമായ ചീത്ത കാര്യങ്ങളെ വിരോധിക്കുകയും ചെയ്യുന്നു. ഈ രണ്ട് കാര്യങ്ങളെക്കുറിച്ചും ഒരു വിശദീകരണത്തിന്റെ ആവശ്യമില്ല. സദാചാര വിഷയങ്ങളിൽ വെച്ച് ഏറ്റവും പ്രധാനമായത് ഏകദൈവ സിദ്ധാന്തവും (തൗഹീദും), ദുരാചാര വിഷയങ്ങളിൽവെച്ചു ഏറ്റവും വമ്പിച്ചത് ബഹുദൈവ സിദ്ധാന്തവും (ശിർക്കും)തന്നെ. അവ രണ്ടും തൊട്ട് ഭക്ഷണം കഴിക്കുന്നത് വലതു കൈകൊണ്ടായിരിക്കണമെന്നും, ശൗച്യം ചെയ്യുന്നത് ഇടതു കൈകൊണ്ടായിരിക്കണമെന്നും, വെള്ളം കുടിക്കുന്ന പാത്രത്തിലേക്ക് ശ്വാസം വിടരുതെന്നും പോലെയുള്ള ചെറുതും വലുതുമായ എല്ലാ കാര്യങ്ങളെക്കുറിച്ചും നബിﷺ ജനങ്ങളെ ഉപദേശിച്ചിട്ടുണ്ടെന്നുള്ളത് ചരിത്ര പ്രസിദ്ധമത്രെ.

(3,4) അദ്ദേഹം നല്ലതായ വസ്തുക്കളെ അനുവദനീയമാക്കുകയും , ദുഷിച്ച വസ്തുക്കളെ നിഷിദ്ധമാക്കുകയും ചെയ്യുന്നു. വേദക്കാർ നിഷിദ്ധമായി സ്വീകരിച്ചു വന്നിരുന്ന ഒട്ടക മാംസം, കൊഴുപ്പ് മുതലായവ അനുവദനീയങ്ങളാണെന്നും, ശവം, പന്നിമാംസം, രക്തം, അല്ലാഹു അല്ലാത്തവർക്ക് വഴിപാടാക്കപ്പെട്ടവ മുതലായ വസ്തുക്കൾ നിഷിദ്ധങ്ങളാണെന്നുമുള്ള ഇസ്‌ലാമിലെ നിയമങ്ങൾ പോലെയുള്ള പലതും ഇതിനു ഉദാഹരണങ്ങളാകുന്നു.

(5) അവരുടെ ഭാരവും, അവരിലുള്ള കുടുക്കും ബന്ധനങ്ങളും ഇറക്കിവെച്ചു ഒഴിവാക്കിക്കൊടുക്കുന്നു. വേദക്കാർക്കിടയിൽ സ്വീകരിക്കപ്പെട്ടിരുന്ന നിയമങ്ങൾ വഴിയോ, പിന്നീട് അവരുടെ പണ്ഡിത പുരോഹിതൻമാരുടെ കൈക്ക് നടപ്പിൽ വരുത്തപ്പെട്ട നടപടി ക്രമങ്ങൾ വഴിയോ അവരിൽ ഉണ്ടായിരുന്ന പല കർശന നിയമങ്ങളും നബി

---

***(*) വേറെയും പല ഉദ്ധരണികളും ബൈബ്ളിൽനിന്നും ഉദ്ധരിക്കുവാൻ കഴിയും, എല്ലാറ്റിനും വേദക്കാരുടെ അതതു കാലത്തെ മഹാസഭക്കാർ അവരുടേതായ ചില വ്യാഖ്യാനങ്ങൾ നൽകി തങ്ങളുടെ ഹിതത്തിനൊപ്പിച്ചു തൃപ്തി അടഞ്ഞു കൊണ്ടിരിക്കുകയാണ്. എന്നിട്ടും അവ പരസ്പര വൈരുദ്ധ്യങ്ങളിൽനിന്നു രക്ഷപ്പെടുന്നുമില്ല. ഇത്തരം കാര്യങ്ങൾ സവിശദം എടുത്തുകാട്ടിയും, വേദക്കാരുടെ കൈകടത്തലുകൾ സ്ഥാപിച്ചുംകൊണ്ട് പല മഹാൻമാരും പ്രത്യേകം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. അവയിൽ പല നിലക്കും പ്രധാനപ്പെട്ട ഒരു ഗ്രന്ഥമത്രെ ഇബ്നു തൈമിയ്യഃ (റ) രചിച്ച الجَواب الصحِيح لمن بدل دين المسيح (മസീഹിന്റെ മതത്തെ മാറ്റി മറിച്ചവർക്ക് ശരിയായ മറുപടി) എന്ന ഗ്രന്ഥം. കഴിഞ്ഞ നൂറ്റാണ്ടിൽ ജീവിച്ച അല്ലാമ റഹ്മത്തുല്ലാഹിൽ ഹിന്ദീ (റ) യുടെ اظهار الحق(സത്യം വെളിപ്പെടുത്തൽ) എന്ന ഗ്രന്ഥവും കൂട്ടത്തിൽ പ്രത്യേകം പ്രസിദ്ധമാകുന്നു. അരനൂറ്റാണ്ടിനു മുമ്പ് രചിക്കപ്പെട്ട മർഹും ഡോക്ടർ മുഹമ്മദ് തൗഫീക് അഫൻദീയുടെ دين الله في كتب انبيائه (പ്രവാചകൻമാരുടെ വേദഗ്രന്ഥങ്ങളിൽ അല്ലാഹുവിന്റെ മതം) മുതലായവയും പ്രസ്താവ്യങ്ങളത്രെ. അതേ കാലത്ത് ഈ രംഗത്ത് വളരെ സേവനം ചെയ്ത കേരളത്തിലെ ഒരു ഗ്രന്ഥകാരനാണ് സയ്യിദ്‌ഥനാഉല്ലാഹി എന്ന മഖ്ദീതങ്ങളും(റ).***

തിരുമേനിﷺ യുടെ ശരീഅത്തിൽ ലഘൂകരിക്കപ്പെട്ടിട്ടുണ്ടെന്നാണ് ഇതിന്റെ താൽപര്യം. പശുക്കുട്ടിയെ ആരാധിച്ചതിൽനിന്നുള്ള പശ്ചാത്താപത്തിന്റെ ഉപാധിയായി കുറ്റവാളികളെ കൊലപ്പെടുത്തണമെന്ന് നിശ്ചയിച്ചത്, കൊലക്കുറ്റങ്ങളുടെ പ്രതികാര നടപടിയിൽ പകരം കൊലപ്പെടുത്തൽ മാത്രം നിശ്ചയിക്കപ്പെട്ടിരുന്നത്, ധർമ യുദ്ധങ്ങളിൽ ശത്രുപക്ഷത്തു നിന്നും ലഭിക്കുന്ന ഗനീമത്ത് സ്വത്തുക്കൾ ഉപയോഗിച്ചു കൂടാതിരുന്നത്, ശനിയാഴ്ച ദിവസം (ഞായറാഴ്ചയും തന്നെ) ജോലി ചെയ്വാൻ പാടില്ലെന്നുള്ളത്, ആരാധനാ കർമങ്ങളിലും ഇടപാടുകളിലും ഉണ്ടായിരുന്ന ചില കർക്കശ നിയമങ്ങൾ എന്നിങ്ങിനെ പല ഭാരങ്ങളിൽ നിന്നും കെട്ടിക്കുടുക്കുകളിൽ നിന്നും അവർക്ക് നബി മുഖേന ഇളവ് ലഭിക്കുകയുണ്ടായിട്ടുണ്ട്.

മൊത്തമായി പറയുകയാണെങ്കിൽ, വേദക്കാർക്കിടയിൽ നടപ്പുണ്ടായിരുന്ന നിയമ നടപടി ക്രമങ്ങളെക്കാൾ എത്രയോ ലഘുവായതും, സൗകര്യ പ്രദമായതുമാണ് നബി തിരുമേനിﷺ മുഖാന്തരം നിലവിലുള്ള നിയമ നടപടി ക്രമം. പണ്ഡിത വർഗങ്ങളുടെ നിയമനിർമാണ ചട്ടങ്ങളാൽ ബന്ധിക്കപ്പെട്ടിരുന്ന അവർക്ക് ഇസ്ലാം അതിൽ നിന്നും മോചനം നൽകി. ഇസ്ലാമിലെ അടിസ്ഥാനപരമായ ഒരു പൊതുതത്വമായി അല്ലാഹു അറിയിക്കുന്നു : يُرِيدُ اللَّهُ بِكُمُ الْيُسْرَ وَلَا يُرِيدُ بِكُمُ الْعُسْرَ (അല്ലാഹു നിങ്ങളിൽ എളുപ്പത്തെ ഉദ്ദേശിക്കുന്നു, നിങ്ങളിൽ അവൻ ഞെരുക്കത്തെ ഉദ്ദേശിക്കുന്നുമില്ല (2: 185) നബിﷺ പറയുന്നു : بشروا ولا تنفّروا ويسروا ولا تعسّروا നിങ്ങൾ സന്തോഷപ്പെടുത്തുവിൻ, വെറുപ്പിക്കരുത് : എളുപ്പമുണ്ടാക്കുകയും ചെയ്യുവിൻ ഞെരുക്കമുണ്ടാക്കരുത് (ബു.മു)

നബി തിരുമേനിﷺയുടെ പ്രത്യേകതകളും സവിശേഷതകളും ചൂണ്ടിക്കാട്ടുകയും, തൗറാത്തിലും ഇൻജീലിലും പ്രവചിക്കപ്പെട്ട ആ പ്രവാചകൻ തന്നെയാണ് തിരുമേനിയെന്ന് പരിചയപ്പെടുത്തുകയും ചെയ്ത ശേഷം അല്ലാഹു പറയുന്നു : അദ്ദേഹത്തിൽ വിശ്വസിക്കുകയും, അദ്ദേഹത്തെ ബഹുമാനിക്കുകയും - അഥവാ, സഹായിച്ചും ശക്തിപ്പെടുത്തിയും വരുകയും-അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളിൽ അദ്ദേഹത്തെ സഹായിച്ചുകൊണ്ടിരിക്കുകയും, അദ്ദേഹത്തോടൊപ്പം അവതരിപ്പിക്കപ്പെട്ട പ്രകാശത്തെ -അഥവാ വിശുദ്ധ ക്വുർആനെ-പിൻപറ്റി നടക്കുകയും ചെയ്യുന്നവർ മാത്രമാണ് വിജയികളെന്ന്. അതെ ഇങ്ങിനെ ചെയ്യുന്നവർ ആരായാലും ശരി-അവർ വേദക്കാരാവട്ടെ അല്ലാതിരിക്കട്ടെ - അവർക്കേ വിജയമുള്ളുവെന്ന്. عزر (അസ് സറ)എന്ന വാക്കിന് ബഹുമാനിച്ചു, ശക്തിപ്പെടുത്തി, സഹായിച്ചു എന്നും മറ്റും അർത്ഥങ്ങളുണ്ട്. ബഹുമാനിക്കുന്നതോടൊപ്പം സഹായം നൽകുക (النصرة مع التعظيم) എന്നാണ് ഇമാം റാഗിബ് (റ) മുതലായവർ അതിന് അർത്ഥം കൽപിച്ചിരിക്കുന്നത്.

## വിഭാഗം - 20

﴾158﴿ **(നബിയേ) പറയുക : ഹേ മനുഷ്യരേ, നിശ്ചയമായും ഞാൻ, നിങ്ങൾ എല്ലാവരിലേക്കും ഉള്ള അല്ലാഹുവിന്റെ റസൂൽ [ദൂതൻ] ആകുന്നു : അതായത്, ആകാശങ്ങ**

قُلْ يَـٰٓأَيُّهَا ٱلنَّاسُ إِنِّى رَسُولُ ٱللَّهِ إِلَيْكُمْ جَمِيعًا ٱلَّذِى لَهُۥ مُلْكُ

ٱلسَّمَٰوَٰتِ وَٱلْأَرْضِ ۖ لَآ إِلَٰهَ إِلَّا هُوَ يُحْىِۦ وَيُمِيتُ ۖ

ളുടെയും ഭൂമിയുടെയും രാജാധികാരം യാതൊരുവന്നാണോ അവന്റെ (റസൂലാകുന്നു). അവനല്ലാതെ ആരാധ്യനില്ല ; അവൻ ജീവിപ്പിക്കുകയും മരണപ്പെടുത്തുകയും ചെയ്യുന്നു.

فَـَٔامِنُوا۟ بِٱللَّهِ وَرَسُولِهِ ٱلنَّبِىِّ ٱلْأُمِّىِّ ٱلَّذِى يُؤْمِنُ بِٱللَّهِ وَكَلِمَٰتِهِۦ وَٱتَّبِعُوهُ لَعَلَّكُمْ تَهْتَدُونَ ﴿١٥٨﴾

ആകയാൽ, അല്ലാഹുവിലും അവന്റെ റസൂലിലും നിങ്ങൾ വിശ്വസിക്കുവിൻ (അതെ) അല്ലാഹുവിലും, അവന്റെ വാക്യങ്ങളിലും വിശ്വസിക്കുന്ന ഉമ്മിയ്യായ [അക്ഷരജ്ഞാനമില്ലാത്ത] പ്രവാചകൻ, അദ്ദേഹത്തെ പിൻപറ്റുകയും ചെയ്യുവിൻ ; നിങ്ങൾ നേർമാർഗം പ്രാപിച്ചേക്കാം.

﴾158﴿ قُلْ പറയുക يَاأَيُّهَا النَّاسُ ഹേ മനുഷ്യരേ, إِنِّي നിശ്ചയമായും ഞാൻ رَسُولُ اللَّهِ അല്ലാഹുവിന്റെ റസൂലാണ്, ദൂതനാകുന്നു إِلَيْكُمْ നിങ്ങളിലേക്ക് جَمِيعًا മുഴുവനും, എല്ലാം الَّذِي യാതൊരുവൻ, യാതൊരുത്തന്റെ لَهُ അവന്നാണ്, അവന്റേതാണ് مُلْكُ രാജത്വം, രാജാധികാരം السَّمَاوَاتِ ആകാശങ്ങളുടെ وَالأَرْضِ ഭൂമിയുടെയും لا إِلَهَ ഒരു ഇലാഹും(ആരാധ്യനും, ദൈവവും)ഇല്ല إِلا هُوَ അവനല്ലാതെ يُحْيِي അവൻ ജീവിപ്പിക്കുന്നു وَيُمِيتُ മരണപ്പെടുത്തുകയും ചെയ്യുന്നു فَآمِنُوا അതിനാൽ നിങ്ങൾ വിശ്വസിക്കുവിൻ بِاللَّهِ അല്ലാഹുവിൽ وَرَسُولِهِ അവന്റെ റസൂലിലും النَّبِيِّ الأُمِّيِّ അക്ഷരജ്ഞാനമില്ലാത്ത പ്രവാചകനായ الَّذِي يُؤْمِنُ വിശ്വസിക്കുന്നവനായ بِاللَّهِ അല്ലാഹുവിൽ وَكَلِمَاتِهِ അവന്റെ വാക്കു (വാക്യം)കളിലും وَاتَّبِعُوهُ അദ്ദേഹത്തെ നിങ്ങൾ പിൻപറ്റുകയും ചെയ്യുവിൻ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ വേണ്ടി تَهْتَدُونَ നിങ്ങൾ നേർമാർഗം പ്രാപിക്കും.

മൂസാ നബി(അ)യെയും, ഇസ്റാഈല്യരെയും, തൗറാത്തിനെയും സംബന്ധിച്ചു വിവരിക്കുന്ന മധ്യെ തൗറാത്തിലും ഇൻജീലിലും നബിﷺയെക്കുറിച്ച് വന്ന ചില പരാമർശങ്ങളെപ്പറ്റി 156-ാം വചനത്തിൽ സൂചിപ്പിച്ചു. 157-ാം വചനത്തിൽ അതിനെപ്പറ്റി ഒന്നുകൂടി വിശദമാക്കി. അതിന് ശേഷം ആ പരാമർശങ്ങളും പ്രവചനങ്ങളും ഇതാ സാക്ഷാൽകൃതമായിരിക്കുന്നുവെന്നുള്ള ഒരു വിളംബരമാണ് ഈ വചനമെന്ന് പറയാം. ആകാശ ഭൂമികളുടെയെല്ലാം അധിപനും കൈകാര്യകർത്താവുമായ അല്ലാഹുവിങ്കൽ നിന്നും വേദ-കുല-കാല-ദേശ-ഭാഷാ വ്യത്യാസമന്യെ സകല മനുഷ്യരിലേക്കുമായി അയക്കപ്പെട്ട ദൈവദൂതനാണ് ഈ അക്ഷരജ്ഞാനമില്ലാത്ത പ്രവാചകനായ ഞാൻ ; അല്ലാഹുവിലും എല്ലാ പ്രവാചകൻമാർക്കും അവനാൽ നൽകപ്പെട്ട അവന്റെ എല്ലാ വചനങ്ങളിലും വിശ്വസിക്കുന്ന ആളാണ് ഞാൻ; അതുകൊണ്ട് നിങ്ങൾ സന്മാർഗികളായിത്തീരേണ്ടതിന് അല്ലാഹുവിലും എന്നിലും നിങ്ങൾ വിശ്വസിക്കുകയും ഞാൻ കൊണ്ടു വന്ന മാർഗം നിങ്ങൾ പിൻതുടരുകയും ചെയ്യേണ്ടതുണ്ട് എന്നൊക്കെ മനു

ഷ്യലോകത്തോട് പ്രഖ്യാപനം ചെയ്യണമെന്ന് അല്ലാഹു നബി തിരുമേനിﷺ യോട് കൽപിക്കുകയാണ്.

നബി തിരുമേനിﷺ യുടെ പ്രവാചകത്വത്തെ അടിയോടെ നിഷേധിക്കാതെ -മുസ്‌ലിം പാമര ജനങ്ങളെ വഴിപിഴപ്പിക്കുവാൻ വേണ്ടി-അവിടുന്നു അറബികളിലേക്കു മാത്രം നിയോഗിക്കപ്പെട്ട റസൂലാണെന്നും, വേദക്കാരിലേക്ക് തിരുമേനി റസൂലായി നിയോഗിക്കപ്പെട്ടിട്ടില്ലെന്നും ചില അരമുറി ക്വുർആൻ വാക്യങ്ങൾ എടുത്തുദ്ധരിച്ചുകൊണ്ട് ചില ക്രിസ്തീയ പാതിരിമാർ സമർത്ഥിക്കാറുണ്ട്. അതുപോലെ നബി തിരുമേനിﷺ യുടെ ശരീഅത്ത് നിയമങ്ങളിൽ ചിലതൊക്കെ അക്കാലത്തെയും അന്നത്തെ ജനങ്ങളെയും മാത്രം ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്-ഈ പരിഷ്കൃത കാലത്തെയും, ഇക്കാലത്തെ ജനങ്ങളെയും ഉദ്ദേശിച്ചുകൊണ്ടുള്ളതല്ല-എന്ന് മുസ്‌ലിം നാമധാരികളായ ചില ആധുനിക തൽപരൻമാരും (അഥവാ മോഡേണിസ്റ്റുകളും) ജൽപിക്കുന്നത് കാണാം. അക്ഷരാർത്ഥത്തിൽ തന്നെ ഇതെല്ലാം അവരുടെ സ്വയം സൃഷ്ടിയാണെന്നും, അല്ലാഹുവിന്റെയും, റസൂലിന്റെയും പേരിൽ താൽപര്യപൂർവ്വം നടത്തപ്പെടുന്ന കള്ള പ്രചാരണമാണെന്നും ഈ വചനത്തിൽ നിന്നും, ഇതുപോലെ മറ്റു പല വചനങ്ങളിൽ നിന്നും സ്പഷ്ടമത്രെ.

റസൂൽ തിരുമേനിﷺ അരുളിച്ചെയ്തതായി ജാബിർ (റ) ഉദ്ധരിക്കുന്നു : മുമ്പ് ഒരു പ്രവാചകനും നൽകപ്പെട്ടിട്ടില്ലാത്ത അഞ്ചുകാര്യങ്ങൾ എനിക്ക് നൽകപ്പെട്ടിരിക്കുന്നു: ഒരു മാസത്തെ വഴി ദൂരത്തിൽ (എന്നെപ്പറ്റി ശത്രു ജനങ്ങൾക്ക്) ഭീതി നൽകികൊണ്ട് എനിക്ക് സഹായം നൽകപ്പെട്ടിരിക്കുന്നു. ഭൂമി എനിക്ക് നമസ്ക്കാര സ്ഥലവും ശുദ്ധീകരണ വസ്തുവും ആക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് എന്റെ സമുദായത്തിൽ ആർക്കെങ്കിലും നമസ്കാര സമയം വന്നാൽ അവൻ നമസ്കരിച്ചുകൊള്ളട്ടെ. എനിക്ക് ഗനീമത്ത് (ധർമ യുദ്ധത്തിൽ ശത്രുക്കളിൽ നിന്നും ലഭിക്കുന്ന) സ്വത്തുക്കൾ അനുവദനീയമാക്കപ്പെട്ടിരിക്കുന്നു. എന്റെ മുമ്പ് ആർക്കും അത് അനുവദനീയമാക്കപ്പെട്ടിരുന്നില്ല. എനിക്ക് ശഫാഅത്ത് (ക്വിയാമത്തുനാളിൽ ജനങ്ങളെ വിചാരണക്കെടുക്കുവാൻ വേണ്ടി അല്ലാഹുവിനോട് ചെയ്യുന്ന ശുപാർശ)നൽകപ്പെട്ടിരിക്കുന്നു. പ്രവാചകന്മാർ അവരുടെ ജനതയിലേക്കായിരുന്നു നിയോഗിക്കപ്പെട്ടിരുന്നത്. ഞാൻ മനുഷ്യരിലേക്ക് മുഴുവനായി നിയോഗിക്കപ്പെട്ടിരിക്കുന്നു. (ബു: മു.) ഇതുപോലെ വേറെയും പല ഹദീഥുകൾ കാണാം.

وَمِن قَوْمِ مُوسَىٰٓ أُمَّةٌ يَهْدُونَ بِٱلْحَقِّ وَبِهِۦ يَعْدِلُونَ ﴿١٥٩﴾

**﴾159﴿ മൂസായുടെ ജനങ്ങളിൽ (തന്നെ) യഥാർത്ഥമനുസരിച്ച് മാർഗദർശനം നൽകുകയും, അതനുസരിച്ച് തന്നെ നീതി പ്രവർത്തിക്കുകയും ചെയ്യുന്ന ഒരു സമൂഹം ഉണ്ട്താനും.**

---

﴾159﴿ وَمِن قَوْمِ ജനങ്ങളിലുണ്ട്, ജനതയിൽപെട്ടതാണ് مُوسَى മൂസായുടെ أُمَّةٌ ഒരു സമൂഹം يَهْدُونَ അവൻ മാർഗദർശനം നൽകുന്നു, സന്മാർഗത്തിൽ ചലിക്കുന്നു بِالْحَقِّ യഥാർത്ഥമനുസരിച്ച് وَبِهِ അതനുസരിച്ച് തന്നെ يَعْدِلُونَ അവർ നീതി (മര്യാദ) പാലിക്കുന്നു (താനും)

---

മുൻ വചനങ്ങളിൽ കഴിഞ്ഞുപോയ പൊതുവായ ചില പരാമർശങ്ങളിൽ നിന്ന്

മൂസാ നബി(അ)യുടെ സമുദായം മുഴുക്കെ പിഴച്ചുപൊയിട്ടുണ്ടെന്നും, അവരിൽ സന്മാർഗത്തിൽ അവശേഷിക്കുന്നവർ ആരുമില്ലെന്നും ഒരു തെറ്റിദ്ധാരണക്കവകാശമുണ്ട്. ആ ധാരണ ശരിയല്ലെന്ന് ഇടക്കുവെച്ച് ഈ വചനം മുഖേന അല്ലാഹു ചൂണ്ടിക്കാട്ടുകയാണ്

യാഥാർത്ഥ പ്രകാരം ജനങ്ങൾക്ക് മാർഗനിർദേശങ്ങൾ നൽകിയും, ന്യായം തെറ്റാതെ യഥാർത്ഥമനുസരിച്ച് തന്നെ പ്രവർത്തിച്ചും വരുന്ന ചില ആളുകൾ ആ സമുദായത്തിൽ ഉണ്ടെന്ന് അല്ലാഹു അറിയിക്കുന്നു. അതുകൊണ്ടാണ് യഹൂദികളിൽ നിന്നും ചില വ്യക്തികൾ നബിﷺയിൽ വിശ്വസിക്കുവാൻ മുന്നോട്ട് വന്നതും. നബി ﷺ യുടെ ആഗമനത്തിന് ശേഷം, നബിﷺയെക്കുറിച്ച് അറിവായിട്ടു പിന്നെയും വിശ്വസിക്കുവാൻ തയ്യാറാകാത്തവർ ഇതിൽ ഉൾപ്പെടുകയില്ലെന്ന് പ്രത്യേകം പറയേണ്ടതില്ല. (സമൂഹം എന്ന് ഇവിടെ അർത്ഥം കൽപിക്കപ്പെട്ട أُمَّةٌ എന്ന വാക്കിന്റെ അർത്ഥങ്ങളെപ്പറ്റി 164-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിക്കാം) إن شاء الله

وَقَطَّعْنَٰهُمُ ٱثْنَتَىْ عَشْرَةَ أَسْبَاطًا أُمَمًا ۚ وَأَوْحَيْنَآ إِلَىٰ مُوسَىٰٓ إِذِ ٱسْتَسْقَىٰهُ قَوْمُهُۥٓ أَنِ ٱضْرِب بِّعَصَاكَ ٱلْحَجَرَ ۖ فَٱنۢبَجَسَتْ مِنْهُ ٱثْنَتَا عَشْرَةَ عَيْنًا ۖ قَدْ عَلِمَ كُلُّ أُنَاسٍ مَّشْرَبَهُمْ ۚ

**﴾160﴿ അവരെ നാം പന്ത്രണ്ട് ഗോത്രങ്ങളായി -അതായത് സമൂഹങ്ങളായി-മുറി(ച്ചുഭാഗി)ച്ചു. മൂസായുടെ ജനങ്ങൾ അദ്ദേഹത്തോട് (വെള്ളം)കുടിപ്പാൻ കൊടുക്കുവാനാവശ്യപ്പെട്ടപ്പോൾ അദ്ദേഹത്തിന് നാം വഹ്‌യ് [സന്ദേശം] നൽകി നിന്റെ വടി കൊണ്ട് പാറക്കല്ലിന്ന് അടിച്ചുകൊള്ളുക എന്ന്, അപ്പോൾ അതിൽ നിന്ന് പന്ത്രണ്ട് നീരുറവകൾ പൊട്ടി ഒഴുകി (അവരിൽ)എല്ലാ മനുഷ്യരും അവ(രവ)ർക്ക് കുടിക്കാനുള്ള സ്ഥാനം അറിയുകയുണ്ടായി.**

وَظَلَّلْنَا عَلَيْهِمُ ٱلْغَمَٰمَ وَأَنزَلْنَا عَلَيْهِمُ ٱلْمَنَّ وَٱلسَّلْوَىٰ ۖ كُلُوا۟ مِن طَيِّبَٰتِ مَا رَزَقْنَٰكُمْ ۚ وَمَا ظَلَمُونَا وَلَٰكِن كَانُوٓا۟ أَنفُسَهُمْ يَظْلِمُونَ ﴿١٦٠﴾

**അവർക്ക് നാം മേഘത്തെ തണലാക്കിക്കൊടുക്കുകയും ചെയ്തു. അവർക്ക് നാം മന്നായും സൽവായും ഇറക്കിക്കൊടുക്കുകയും ചെയ്തു. നിങ്ങൾക്ക് നാം നൽകിയിട്ടുള്ള നല്ല (വിശിഷ്ട) വസ്തുക്കളിൽ നിന്ന് നിങ്ങൾ തിന്നുകൊള്ളുവിൻ (എന്ന് നാം പറഞ്ഞു). (എന്നാൽ) അവർ നമ്മോട് (ഒന്നും)അക്രമം ചെയ്തില്ല, എങ്കിലും അവർ അവരോട് തന്നെയായിരുന്നു അക്രമം ചെയ്തിരുന്നത്.**

---

﴾160﴿ وَقَطَّعْنَاهُمْ അവരെ നാം മുറിക്കുക (കഷ്ണിക്കുക-ഭാഗിക്കുക-പിരിക്കു

ക)യും ചെയ്തു أَمَمًا സമൂഹങ്ങളായി, أَسْبَاطًا ഗോത്രങ്ങളായി اثْنَتَيْ عَشْرَةَ പന്ത്രണ്ട് കൂട്ടങ്ങളായി وَأَوْحَيْنَا നാം വഹ്യ് (സന്ദേശം) നൽകുകയും ചെയ്തു إِلَىٰ مُوسَىٰ മൂസാക്ക് إِذِ اسْتَسْقَاهُ അദ്ദേഹത്തോട് കുടിക്കാനാവശ്യപ്പെട്ട (വെള്ളംതേടിയ)പ്പോൾ قَوْمُهُ അദ്ദേഹത്തിന്റെ ജനത أَنِ اضْرِب നീ അടിക്കുക എന്ന് بِعَصَاكَ നിന്റെ വടികൊണ്ട് الْحَجَرَ പാറക്ക്, പാറക്കല്ലിനെ فَانبَجَسَتْ അപ്പോൾ പൊട്ടി ഒഴുകി مِنْهُ അതിൽ നിന്ന്, അതിലൂടെ اثْنَتَا عَشْرَةَ പന്ത്രണ്ട് عَيْنًا നീരുറവ, അരുവി قَدْ عَلِمَ അറിഞ്ഞിട്ടുണ്ട്.അറിയുകയുണ്ടായി كُلُّ أُنَاسٍ എല്ലാ മനുഷ്യരും (മനുഷ്യക്കൂട്ടങ്ങളും) مَشْرَبَهُمْ അവരുടെ കുടിക്കുന്ന സ്ഥലം وَظَلَّلْنَا നാം തണലാക്കുകയും ചെയ്തു,നിഴലിട്ടു കൊടുത്തു عَلَيْهِمُ അവരുടെ മേൽ, അവർക്ക് الْغَمَامَ മേഘത്തെ وَأَنزَلْنَا നാം ഇറക്കുകയും ചെയ്തു عَلَيْهِمُ അവരിൽ, അവർക്ക് الْمَنَّ മന്നാ (കട്ടിത്തേൻ) وَالسَّلْوَىٰ സൽവായും (കാടപ്പക്ഷിയും) كُلُوا നിങ്ങൾ തിന്നുകൊള്ളുവിൻ مِن طَيِّبَاتِ നല്ല (ശുദ്ധ-വിശിഷ്ട) വസ്തുക്കളിൽ നിന്ന് مَا رَزَقْنَاكُمْ നിങ്ങൾക്ക് നാം നൽകിയതിലെ وَمَا ظَلَمُونَا അവർ നമ്മോട് അക്രമം ചെയ്തതുമില്ല وَلَٰكِن كَانُوا എങ്കിലും അവരായിരുന്നു أَنفُسَهُمْ അവരോട് തന്നെ يَظْلِمُونَ അവർ അക്രമം ചെയ്യുക.

ഇബ്റാഹീം നബി(അ)യുടെ മകനായ ഇസ്ഹാക്വ് നബി(അ)യുടെ മകൻ യഅ്ക്വൂബ് നബി(അ)ക്ക് ഇസ്റാഈൽ എന്നും ഒരു പേരുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പന്ത്രണ്ട് പുത്രൻമാരിൽ നിന്നും പെരുകിയുണ്ടായ സന്താനപരമ്പരകൾക്കാണ് പന്ത്രണ്ട് ഇസ്റാഈൽ ഗോത്രങ്ങൾ എന്നു പറയുന്നത്. ഓരോ ഗോത്രവും അതത് ഗോത്രത്തിന്റെ ആദ്യ പിതാവിന്റെ നാമത്തിൽ അറിയപ്പെടുന്നു. ആശീർ, ദാൻ, ഗാദു (ജാദ്), യിസ്സാഖർ, യഹൂദാ, നഫ്താലീ, റൂബീൻ (റൂബേൻ), ശംഊൻ (ശിമയോൻ) സബൂലൂൽ (സെബുലൂൻ), ലാവി (ലേവി) യൂസുഫ് ,ബിൻയാമീൻ ഇവയാണ് ആ നാമങ്ങൾ. ഇതിൽ യൂസുഫ് (അ)ന്റെ സന്തതികൾ പിന്നീട് അദ്ദേഹത്തിന്റെ രണ്ട് മക്കളായ അഫ്രായീം, മനശ്ശാ (എഫ്രയീം, മനാശ്ശ) എന്നിങ്ങിനെ രണ്ട് പേരിൽ അറിയപ്പെടുകയുണ്ടായെങ്കിലും മൊത്തത്തിൽ ഇസ്റാഈല്യർ പന്ത്രണ്ട് ഗോത്രങ്ങളായിത്തന്നെ ഗണിക്കപ്പെടുന്നു. സീനാ അർദ്ധ ദ്വീപിലെ മരുഭൂമിയിൽ അവിടവിടെയായി നാൽപതുകൊല്ലം കഴിഞ്ഞുകൂടിയ അവർ മൂസാ നബി(അ)യുടെ ശേഷം യൂശഅ് നബി(അ)യുടെ നേതൃത്വത്തിൽ ശാമിലെ ഫലസ്തീൻ പ്രദേശങ്ങളിൽ ക്രമേണ കുടിയേറിപ്പാർത്തു *(*)*

ഇസ്റാഈല്യർ വെള്ളമില്ലാതെ ബുദ്ധിമുട്ടിയപ്പോൾ, അല്ലാഹുവിന്റെ കൽപനപ്രകാരം മൂസാ (അ) പാറക്കല്ലിന് അടിക്കുകയും അതിൽ നിന്ന് പന്ത്രണ്ട് ഉറവുകൾപൊട്ടി ഒഴുകുകയും ചെയ്ത സംഭവത്തെപ്പറ്റി സൂ: അൽബക്വറഃ 60-ലും അവർക്ക് മരുഭൂമിയിൽവെച്ച് മേഘത്തണൽ നൽകിയതിനെക്കുറിച്ചും, മന്നായും സൽവായും (ഒരു തരം കട്ടിത്തേനും, കാടപ്പക്ഷിപോലുള്ള ഒരു തരം പക്ഷിയും) ആഹാരം നൽകിയതിനെക്കുറിച്ച് 57-ലും മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുണ്ട്, അവിടെ നോക്കുക.

***(*) അതതു ഗോത്രങ്ങൾ കുടിയേറിപ്പാർത്ത പ്രദേശങ്ങൾ 2-ാം നമ്പർ ഭൂപടത്തിൽ അടയാളപ്പെടുത്തിക്കാണാം. പന്ത്രണ്ട് ഗോത്ര നാമങ്ങളുടെ അറബി രൂപം ക്രമപ്രകാരം ഇങ്ങിനെ ഉപയോഗിച്ചു വരുന്നു.***

***يساكر، يهودا، نفتالي، روبين، شمعون، زبولون، لاوى، يوسف (افرايم، منشا)بنيامين اشير، دان، جاد،***

وَإِذْ قِيلَ لَهُمُ ٱسْكُنُوا۟ هَٰذِهِ ٱلْقَرْيَةَ وَكُلُوا۟ مِنْهَا حَيْثُ شِئْتُمْ وَقُولُوا۟ حِطَّةٌ وَٱدْخُلُوا۟ ٱلْبَابَ سُجَّدًا نَّغْفِرْ لَكُمْ خَطِيٓـَٔـٰتِكُمْ ۚ سَنَزِيدُ ٱلْمُحْسِنِينَ ﴿١٦١﴾

﴿161﴾ അവരോട് പറയപ്പെട്ട സന്ദർഭവും (ഓർക്കുക) : നിങ്ങൾ ഈ രാജ്യത്ത് താമസിക്കുകയും അതിൽ നിന്ന് നിങ്ങൾ ഉദ്ദേശിച്ചേടത്തു നിന്ന് തിന്നുകയും ചെയ്തു കൊള്ളുവിൻ നിങ്ങൾ ഹിത്ത്വതുൻ [പാപമോചനം] എന്നു പറയുകയും സുജൂദ് ചെയ്തു [തലകുനിച്ചു] കൊണ്ട് അതിന്റെ പടിവാതിൽ കടക്കുകയും ചെയ്യുവിൻ (എന്നാൽ) നിങ്ങൾക്ക് നിങ്ങളുടെ തെറ്റുകളെ നാം പൊറുത്തുതരുന്നതാണ്. സുകൃതവാൻമാർക്ക് നാം (വഴിയെ)വർദ്ധിപ്പിച്ചു കൊടുക്കുന്നതാണ്.

فَبَدَّلَ ٱلَّذِينَ ظَلَمُوا۟ مِنْهُمْ قَوْلًا غَيْرَ ٱلَّذِى قِيلَ لَهُمْ فَأَرْسَلْنَا عَلَيْهِمْ رِجْزًا مِّنَ ٱلسَّمَآءِ بِمَا كَانُوا۟ يَظْلِمُونَ ﴿١٦٢﴾

﴿162﴾ എന്നിട്ട്, അവരിൽ നിന്ന് അക്രമം പ്രവർത്തിച്ചവർ, തങ്ങളോട് പറയപ്പെട്ടതല്ലാത്ത ഒരു വാക്ക് (അതിന്) പകരമാക്കി (മാറ്റി) അതിനാൽ, അവരുടെ മേൽ നാം ആകാശത്തു നിന്ന് ഒരു (കഠിന) ശിക്ഷ അയച്ചു അവർ അക്രമം പ്രവർത്തിച്ചുകൊണ്ടിരുന്നത് നിമിത്തം.

---

﴿161﴾ وَإِذْقِيلَ പറയപ്പെട്ട സന്ദർഭവും لَهُمُ അവരോട് اسْكُنُوا നിങ്ങൾ താമസിക്കു(പാർക്കു)വിൻ هَٰذِهِ الْقَرْيَةَ ഈ രാജ്യത്ത് وَكُلُوا നിങ്ങൾ തിന്നുകയും ചെയ്യുവിൻ مِنْهَا അതിൽ നിന്ന് حَيْثُ شِئْتُمْ നിങ്ങൾ ഉദ്ദേശിച്ചേടത്ത് (നിന്ന്), ഉദ്ദേശിച്ച പ്രകാരം وَقُولُوا പറയുകയും ചെയ്യുവിൻ حِطَّةٌ താഴ്ത്തൽ (പാപമോചനം), ഇറക്കിവെക്കുക وَادْخُلُوا പ്രവേശിക്കുക (കടക്കുക)യും ചെയ്യുവിൻ الْبَابَ വാതിൽ, പടിവാതിൽ കവാടം سُجَّدًا സുജൂദ് ചെയ്യുന്നവരായി, തലകുനിച്ചവരായി نَغْفِرْ لَكُمْ നിങ്ങൾക്ക് നാം പൊറുത്തു തരും خَطِيئَاتِكُمْ നിങ്ങളുടെ തെറ്റുകൾ, പിഴവു(പാപം)കൾ سَنَزِيدُ നാം (വഴിയെ) വർദ്ധിപ്പിക്കും الْمُحْسِنِينَ നന്മ ചെയ്യുന്നവർക്ക്, സുകൃതവാൻമാർക്ക് ﴿162﴾ فَبَدَّلَ എന്നിട്ട് പകരമാക്കി, മാറ്റി മറിച്ചു الَّذِينَ ظَلَمُوا അക്രമം പ്രവർത്തിച്ചവർ مِنْهُمْ അവരിൽ നിന്ന് قَوْلًا ഒരു വാക്ക് غَيْرَ ഒഴികെ الَّذِي قِيلَ لَهُمْ അവരോട് പറയപ്പെട്ട فَأَرْسَلْنَا അപ്പോൾ നാം അയച്ചു عَلَيْهِمْ അവരിൽ رِجْزًا ഒരു (കഠിന) ശിക്ഷ مِنَ السَّمَاءِ ആകാശത്ത്നിന്ന് بِمَا كَانُوا അവർ ആയിരുന്ന് നിമിത്തം (കൊണ്ട്) يَظْلِمُونَ അവർ അക്രമം ചെയ്യും.

---

ഈ വിവരവും അൽബക്വറഃ 58,59 വചനങ്ങളിൽ കഴിഞ്ഞുപോയിട്ടുണ്ട്. വിശദ വിവരങ്ങൾക്ക് അവയുടെ വ്യാഖ്യാനം നോക്കുക.

## വിഭാഗം - 21

وَسْـَٔلْهُمْ عَنِ ٱلْقَرْيَةِ ٱلَّتِى كَانَتْ حَاضِرَةَ ٱلْبَحْرِ إِذْ يَعْدُونَ فِى ٱلسَّبْتِ إِذْ تَأْتِيهِمْ حِيتَانُهُمْ يَوْمَ سَبْتِهِمْ شُرَّعًا وَيَوْمَ لَا يَسْبِتُونَ لَا تَأْتِيهِمْ ۚ

﴾163﴿ സമുദ്രത്തിനടുത്ത് സ്ഥിതി ചെയ്തിരുന്നതായ (ആ) രാജ്യത്തെ ക്കുറിച്ച് -(അതെ) അവർ സബ്ത്തിൽ [ശബ്ബത്ത് ആചരണ ത്തിൽ] അതിക്രമം നടത്തിയിരുന്ന സന്ദർഭത്തെ(ക്കുറിച്ച്)-അവരോട് ചോദി(ച്ചു നോ)ക്കുക ! അതായത് അവരുടെ സബ്ത്തിന്റെ ദിവസം അവ രുടെ മത്സ്യങ്ങൾ (വെള്ളത്തിന് മീതെ തല) പൊങ്ങിക്കൊണ്ട് അവർക്ക് വന്നിരുന്ന സന്ദർഭം അവർ സബ്ത്തു [ശബ്ബത്ത്] ആചരിക്കാത്ത ദിവസമാ കട്ടെ അവ അവർക്ക് വന്നിരുന്നതു മില്ല

كَذَٰلِكَ نَبْلُوهُم بِمَا كَانُوا۟ يَفْسُقُونَ ﴿١٦٣﴾

അപ്രകാരം, അവർ തോന്നിയ വാസം പ്രവർത്തിച്ചുകൊണ്ടിരുന്നതു നിമിത്തം അവരെ നാം പരീക്ഷണം ചെയ്തിരുന്നു.

---

﴾163﴿ وَاسْأَلْهُمْ അവരോട് ചോദിക്കുക عَنِ الْقَرْيَةِ രാജ്യത്തെക്കുറിച്ച് الَّتِي كَانَتْ ആയിരുന്നതായ حَاضِرَةَ അരികെ സ്ഥിതി ചെയ്യുന്നത് الْبَحْرِ സമുദ്രത്തിങ്കൽ(കടലിന്റെ) إِذْ يَعْدُونَ അവർ അതിക്രമം ചെയ്യുന്ന (അതിരുവിട്ടിരുന്ന) സന്ദർഭം فِي السَّبْتِ ശബ്ബത്തിൽ (ശബ്ബത്ത് ആചരണത്തിൽ) إِذْ تَأْتِيهِمْ അതായത് അവർക്ക് വരുന്ന സന്ദർഭം حِيتَانُهُمْ അവരുടെ മൽസ്യങ്ങൾ يَوْمَ سَبْتِهِمْ അവരുടെ ശബ്ബത്തിന്റെ ദിവസം (നാളിൽ) شُرَّعًا പൊങ്ങിക്കൊണ്ട് (മൂക്കെടുത്തുക്കൊണ്ട്) وَيَوْمَ لَا يَسْبِتُونَ അവർ ശബ്ബത്ത് ആചരിക്കാത്ത ദിവസമാകട്ടെ لَا تَأْتِيهِمْ അവ അവർക്ക് വരുകയുമില്ല كَذَٰلِكَ അപ്രകാരം نَبْلُوهُمْ അവരെ നാം പരീക്ഷിച്ചിരുന്നു بِمَا كَانُوا അവർ ആയിരുന്നതുകൊണ്ട് يَفْسُقُونَ അവർ തോന്നി യവാസം (ധിക്കാരം) പ്രവർത്തിക്കും.

---

അൽബക്വറഃ 65,66 വചനങ്ങളിൽ പ്രസ്താവിക്കപ്പെട്ട സംഭവത്തിന്റെ വിശദ രൂപ മാണ് ഇവിടെ അല്ലാഹു വിവരിക്കുന്നത്. ചെങ്കടലിന്റെ വടക്കേ ഭാഗത്ത് സമുദ്രം ഇടത്തും വലത്തുമായി രണ്ട് ശാഖകളായി പിരിഞ്ഞു നിൽക്കുന്നു. ഒന്നിന് സൂയസ് ഉൾക്കടൽ എന്നും മറ്റേതിന് അൽഅക്വബഃ ഉൾക്കടൽ എന്നും പറയപ്പെടുന്നു. മുൻകാ ലത്ത് ഐലത്ത് (ഏലാത്ത് الأَيْلَة ) എന്നു പറയപ്പെട്ടിരുന്ന അൽഅക്വബഃയാണ് ഈ ഉൾക്കടലിന്റെ തുറമുഖ പട്ടണം. അവിടെയാണ് ഈ സംഭവം നടന്നതെന്നത്രെ പലരും പറഞ്ഞു കാണുന്നത്. വേറെയും അഭിപ്രായം ഇല്ലാതില്ല. അവിടത്തെ നിവാസികളായ

ഇസ്റാഈല്യർ മീൻ പിടുത്തക്കാരായിരുന്നു. ശനിയാഴ്ച ദിവസം അവർ തൗറാത്തിന്റെ നിയമപ്രകാരം ശബ്ബത്ത് ആചരിക്കേണ്ടുന്ന ദിവസമാണ്. അന്ന് ജോലിക്കു പോകാതെ പ്രത്യേകം ചില ആരാധനാ കർമങ്ങൾ നടത്തേണ്ടതുണ്ട്. അതനുസരിച്ചാണ്-ക്രിസ്ത്യാനികൾ ഞായറാഴ്ചയെന്നപോലെ - യഹൂദികൾ ഇന്നും ശനിയാഴ്ച ഒഴിവ് ദിവസമായി ആചരിച്ചു വരുന്നത്. മത ശാസനകളിൽ നിന്ന് ഒഴിഞ്ഞു മാറുവാനുള്ള കൗശലങ്ങൾ കണ്ടുപിടിക്കൽ യഹൂദികളുടെ ഒരു പതിവാകുന്നു. അതുകൊണ്ട് അല്ലാഹു അവരിൽ ഒരു പരീക്ഷണം നടത്തി. ശനിയാഴ്ച ദിവസം മത്സ്യങ്ങൾ കൂട്ടം കൂട്ടമായി വന്നു വെള്ളത്തിൽ മീതെ തലപൊക്കിക്കൊണ്ടിരിക്കും. മറ്റു ദിവസങ്ങളിൽ അങ്ങനെ സംഭവിക്കാറുമില്ല. ഇതു കാണുമ്പോൾ അവർക്ക് സഹിക്കുവാൻ കഴിയാതെയായി. അവർ ഒരു സൂത്രം പ്രയോഗിച്ചു. അൽപം അകലെ ചില കുളങ്ങൾ സ്ഥാപിക്കുക സമുദ്രത്തിൽ നിന്നും അതിലേക്ക് വെള്ള ചാലുകളും നിർമിക്കുക. മത്സ്യങ്ങൾ ചാലുകളിലൂടെ കുതിച്ചു വന്നു കുളത്തിൽ തങ്ങിക്കണ്ടാൽ ഉടനെ കുളത്തിന്റെ മുഖം അടച്ചു കെട്ടുകയും, പിറ്റെന്ന് മത്സ്യങ്ങളെ പിടിക്കുകയും ചെയ്യുക. ഇതുവഴി ശനിയാഴ്ച മൽസ്യം പിടിക്കുന്ന ജോലിക്കു പോയി എന്ന ആരോപണത്തിൽ നിന്നും അവർ ഒഴിവാകുകയും, മൽസ്യം ശേഖരിക്കുവാൻ അവർക്ക് സാധിക്കുകയും ചെയ്യുന്നു. ഇത് കാപട്യവും, അക്രമവും, നിയമത്തിന്റെ യുക്തിതത്വത്തെ മറികടക്കലുമാണല്ലോ. അതുകൊണ്ടാണ് അവർ അതിക്രമം പ്രവർത്തിച്ചിരുന്നുവെന്ന് അല്ലാഹു പറഞ്ഞത്.

ഇതുപോലെ, സകാത്തിന്റെ വിഷയത്തിലും, പലിശ ഇടപാടുകളിലും മറ്റും മതനിയമങ്ങൾ പാലിച്ചുവെന്ന് വരുത്തിത്തീർക്കുകയും, അതോടൊപ്പം അവയിൽ നിന്ന് മോചനം നേടുവാൻ ചില കൗശല മാർഗങ്ങൾ സ്വീകരിക്കുകയും ചെയ്യുന്ന പലരെയും മുസ്ലിംകളിലും കാണാം. കേവലം ചില ഫിക്ഹ്മസ്അലകളെ മാത്രം ആധാരമാക്കുകയും, മതനിയമങ്ങളുടെ ആന്തരാർത്ഥങ്ങളും ഉദ്ദേശ്യലക്ഷ്യങ്ങളും കണക്കിലെടുക്കാതിരിക്കുകയും ചെയ്യുന്ന പണ്ഡിത വർഗത്തിലായിരിക്കും ഈ ദുഃസ്സമ്പ്രദായം വിശേഷിച്ചും കാണപ്പെടുക. ഈ സമ്പ്രദായം എത്രമാത്രം ദുഷിച്ചതാണെന്നുള്ളതിന് ഇസ്റാഈല്യരിൽ പണ്ടു കഴിഞ്ഞ ഈ സംഭവം അല്ലാഹു ക്വുർആനിൽ വിവരിച്ചതിൽ നിന്നു മനസ്സിലാക്കാവുന്നതാണ്. അതിനുവേണ്ടിത്തന്നെയാണ് ഇത്തരം സംഭവങ്ങൾ അല്ലാഹു നമുക്ക് വിവരിച്ചു തരുന്നതും. അബൂഹുറയ്റഃ (റ) യിൽ നിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു നബി വചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു : യഹൂദികൾ പ്രവർത്തിച്ചതുപോലെ നിങ്ങൾ പ്രവർത്തിക്കരുത്. അതായത്. അല്ലാഹു ഹറാമാക്കിയ കാര്യങ്ങളെ താണതരം ഉപായങ്ങൾ വഴി നിങ്ങൾ ഹലാലാക്കരുത് **حكاه ابن كثير عن بطة باسنادجيّد**

മൽസ്യം ശനിയാഴ്ച ദിവസങ്ങളിൽ ധാരാളം പൊങ്ങിവന്നിരുന്നുവെന്നും, മറ്റു ദിവസങ്ങളിൽ അങ്ങിനെ വന്നിരുന്നില്ലെന്നുമുള്ളതിന് കാരണം كَذَٰلِكَ نَبْلُوهُمْ (അപ്രകാരം അവരെ നാം പരീക്ഷണം ചെയ്തിരുന്നു) എന്നു പറഞ്ഞുകൊണ്ട് അല്ലാഹു തന്നെ അറിയിച്ചു തന്നിരിക്കുന്നു. ഏത് സംഭവത്തിലും വല്ല അസാധാരണത്വവും കാണുന്നത് സഹിക്കുവാൻ വയ്യാത്ത ചിലർ അതിന് ഇങ്ങിനെ കാരണം പറഞ്ഞു കാണുന്നു: ശനിയാഴ്ച അവർ മൽസ്യം പിടിക്കുകയില്ലെന്ന് നിത്യാനുഭവത്തിൽ നിന്നും മൽസ്യങ്ങൾ മനസ്സിലാക്കിയിരുന്നത് കൊണ്ടാണ് അവ അന്നുവെള്ളത്തിന് മീതെ ധാരാളമായി പൊങ്ങിയിരുന്നത്. അല്ലാഹു പറഞ്ഞ കാരണം ഇവർക്ക് തൃപ്തിപ്പെട്ടിട്ടില്ലെന്ന് തോന്നുന്നു: അതിരിക്കട്ടെ എത്രയോ കൊല്ലങ്ങളായി വെള്ളിയാഴ്ച ദിവസം മൽസ്യം

പിടിക്കുന്നവർ ജോലിക്കിറങ്ങാത്ത കടപ്പുറങ്ങൾ നമ്മുടെ നാടുകളിൽ ഉണ്ടായിരുന്നിട്ടും വെള്ളിയാഴ്ച ദിവസം പ്രത്യേകമായി മൽസ്യങ്ങൾ പൊന്തിവരാറുള്ള വാർത്ത ഇതു വരെ കേൾക്കുകയുണ്ടായിട്ടില്ല. അപ്പോൾ ഇക്കാലത്ത് മൽസ്യങ്ങൾക്കില്ലാത്ത വല്ല ബുദ്ധിശക്തിയും അന്നത്തെ മൽസ്യങ്ങൾക്കുണ്ടായിരിക്കുമെന്നായിരിക്കാം ഇവരുടെ ധാരണ. അൽഭുതം തന്നെ ? അല്ലാമ സയ്യിദ്ക്വുത്ത്ബ് (റ) ഇവിടെ പ്രസ്താവിച്ച ഒരു പ്രസ്താവന ശ്രദ്ധേയമാകുന്നു. അതിന്റെ സാരം ഇങ്ങിനെ ഉദ്ധരിക്കാം: പ്രകൃതി നിയമ ങ്ങളെന്ന് ഇക്കൂട്ടർ സങ്കൽപിച്ചുവെച്ചതിനപ്പുറം അല്ലാഹു ഒന്നും ഉദ്ദേശിക്കുവാൻ പോകു ന്നില്ലെന്നാണ് ഇവരുടെ വിചാരം. ഇസ്ലാമിക വീക്ഷണത്തിൽ – സംഭവത്തിലും അങ്ങി നെത്തന്നെ. ഈ ലോകത്തിന് സാധാരണമായ ഒരു നടപടി ക്രമം അല്ലാഹു നിശ്ചയി ച്ചിട്ടുള്ളത് ശരിയാണ്. പക്ഷേ, അല്ലാഹുവിന്റെ ഉദ്ദേശ്യം ആ നടപടി ക്രമത്തിന്റെ ചട്ടക്കൂ ട്ടിൽ ഒതുങ്ങി നിൽക്കുന്ന ഒന്നല്ല. ആണെന്ന് ധരിക്കുന്നവർ –അവർ എത്ര കേമൻമാരാ യാലും ശരി–ലോക പ്രകൃതിയെക്കുറിച്ച് പോലും അജ്ഞൻമാരാകുന്നു. അല്ലാഹുവിന്റെ ഉദ്ദേശ്യത്തെ സംബന്ധിച്ചിടത്തോളം, അവൻ ഉദ്ദേശിക്കുന്നത് എന്ത് എന്നല്ലാതെ വേറെ പ്രകൃതി നിയമമൊന്നും അതിന് ബാധകമല്ല.

ഈ സംഭവം മദനീ സൂറത്തായ അൽബക്വറഃയിൽ ചുരുക്കിയും, മക്കീ സൂറത്തായ ഈ സൂറത്തിൽ വിശദീകരിച്ചുമാണ് അല്ലാഹു ഉദ്ധരിച്ചിരിക്കുന്നത്. മുൻകാല ചരിത്ര സംഭവങ്ങൾ സത്യസന്ധമായും, വസ്തുനിഷ്ഠമായും വിവരിക്കു വാൻ വേദഗ്രന്ഥങ്ങൾ വായിച്ചിട്ടില്ലാത്ത നബിﷺ ക്കു സാധിച്ചത് മദീനായിൽ ചെന്ന ശേഷം വേദക്കാരുമായി നബിﷺ ഇടപഴകിയപ്പോൾ അവരിൽ നിന്നു കിട്ടിയ വിവരമ നുസരിച്ചാണെന്ന് ഇസ്ലാമിന്റെ ശത്രുക്കളിൽ ചിലർ പറയാറുണ്ട്. ഇതു ശുദ്ധ നുണ യാണെന്നുള്ളതിന് ഒരു തെളിവാണത്. മക്കീ സൂറത്തുകളിൽ ചുരുക്കിപ്പറഞ്ഞ ശേഷം മദനീ സൂറത്തുകളിൽ സംഭവങ്ങളെ വിശദീകരിച്ചു പറഞ്ഞിരിക്കയാണെങ്കിൽ–വാസ്ത വ വിരുദ്ധമാണെങ്കിലും – അങ്ങിനെ വാദിക്കുന്നതിന് വല്ല ന്യായവും ഉണ്ടാകുമായിരു ന്നു. നേരെമറിച്ച് മുൻകാല സംഭവങ്ങൾ അധികവും മക്കീ സൂറത്തുകളിലാണ് കൂടു തൽ വിവരിക്കപ്പെട്ടിരിക്കുന്നത്. ചില സംഭവങ്ങൾ മക്കീ സൂറത്തുകളിൽ മാത്രമേ വിവ രിക്കപ്പെട്ടിട്ടുള്ളു താനും. സൂറത്തു യൂസുഫിലെ ഒരൊററ കഥാ വിവരണത്തിൽ നിന്നു തന്നെ ഈ യാഥാർത്ഥ്യം വേണ്ടത്ര മനസ്സിലാക്കാവുന്നതാണ്. ക്വുർആൻ അല്ലാഹു വിങ്കൽ നിന്നുള്ളതാണെന്നുള്ളതിന് ഒരു നിഷ്പക്ഷ ബുദ്ധിക്കു വേറെ തെളിവിന്റെ ആവശ്യമേ ഇല്ല. ഇത് സൂചിപ്പിച്ചുകൊണ്ടു തന്നെയാണ് നബിﷺയെ പലപ്പോഴും അക്ഷരജ്ഞാനമില്ലാത്തയാൾ (الامى) എന്ന് അല്ലാഹു വിശേഷിപ്പിക്കുന്നതും. قل فلله الحجة البالغة അല്ലാഹു തുടരുന്നു :

وَإِذْ قَالَتْ أُمَّةٌ مِّنْهُمْ لِمَ تَعِظُونَ قَوْمًا ۙ اللَّهُ مُهْلِكُهُمْ أَوْ مُعَذِّبُهُمْ عَذَابًا شَدِيدًا ۖ

﴾164﴿ **അവരിൽ നിന്നുള്ള ഒരു സമൂഹം (ആളുകൾ) പറഞ്ഞ സന്ദർഭവും (ഓർക്കുക) അല്ലാഹു നശിപ്പിക്കുകയോ, അല്ലെങ്കിൽ കഠി നമായ വല്ല ശിക്ഷയും ശിക്ഷിക്കു കയോ ചെയ്തേക്കാവുന്ന ഒരു ജന തക്ക് എന്തിനാണ് നിങ്ങൾ സദുപ**

ദേശം നൽകുന്നത് ?!

قَالُوا۟ مَعْذِرَةً إِلَىٰ رَبِّكُمْ وَلَعَلَّهُمْ يَتَّقُونَ ﴿١٦٤﴾

അവർ (മറുപടി) പറഞ്ഞു : നിങ്ങളുടെ റബ്ബിങ്കലേക്കു ഒരു ഒഴികഴിവായിട്ടു (മാത്രം); അവർ [ജനങ്ങൾ] സൂക്ഷ്മത പാലിക്കുകയും ചെയ്തേക്കാം.

فَلَمَّا نَسُوا۟ مَا ذُكِّرُوا۟ بِهِۦٓ أَنجَيْنَا ٱلَّذِينَ يَنْهَوْنَ عَنِ ٱلسُّوٓءِ وَأَخَذْنَا ٱلَّذِينَ ظَلَمُوا۟ بِعَذَابٍۭ بَـِٔيسٍۭ بِمَا كَانُوا۟ يَفْسُقُونَ ﴿١٦٥﴾

﴾165﴿ എന്നാൽ, അവരോട് ഉപദേശിക്കപ്പെട്ടത് അവർ (വകവെക്കാതെ) മറന്നു കളഞ്ഞപ്പോൾ, (ആ) ദുഷ് പ്രവൃത്തിയെക്കുറിച്ച് വിരോധിച്ചിരുന്നവരെ നാം രക്ഷപ്പെടുത്തി ; അക്രമം പ്രവർത്തിച്ചവരെ അവർ തോന്നിയവാസം പ്രവർത്തിച്ചിരുന്നത് നിമിത്തം ഗൗരവപ്പെട്ട ഒരു ശിക്ഷ മുഖേന നാം പിടിക്കുകയും ചെയ്തു.

فَلَمَّا عَتَوْا۟ عَن مَّا نُهُوا۟ عَنْهُ قُلْنَا لَهُمْ كُونُوا۟ قِرَدَةً خَـٰسِـِٔينَ ﴿١٦٦﴾

﴾166﴿ എന്നുവെച്ചാൽ, അവരോട് വിരോധിക്കപ്പെട്ടതിനെ (ലംഘിച്ചു) അവർ ധിക്കാരം പ്രവർത്തിച്ചപ്പോൾ, അവരോട് നാം പറഞ്ഞു : നിങ്ങൾ നിന്ദ്യൻമാരായ കുരങ്ങുകളായിക്കൊള്ളുവിൻ !

---

﴾164﴿ وَإِذْ قَالَتْ പറഞ്ഞ സന്ദർഭവും أُمَّةٌ مِّنْهُمْ അവരിൽ നിന്നു ഒരു സമൂഹം لِمَ تَعِظُونَ നിങ്ങൾ എന്തിന് സദുപദേശം നൽകുന്നു قَوْمًا ഒരു ജനതക്ക്, ജനങ്ങളോട് اللَّهُ അല്ലാഹു مُهْلِكُهُمْ അവരെ നശിപ്പിക്കുന്നവനാണ് (നശിപ്പിച്ചേക്കും) أَوْ مُعَذِّبُهُمْ അല്ലെങ്കിൽ അവരെ ശിക്ഷിക്കുന്നവനാണ് (ശിക്ഷിച്ചേക്കും) عَذَابًا ഒരു ശിക്ഷ, വല്ല ശിക്ഷയും شَدِيدًا കഠിനമായ قَالُوا അവർ പറഞ്ഞു مَعْذِرَةً ഒഴികഴിവിനായിട്ടു, ഒരൊഴികഴിവ് إِلَىٰ رَبِّكُمْ നിങ്ങളുടെ റബ്ബിങ്കലേക്ക് وَلَعَلَّهُمْ അവരായേക്കുകയും ചെയ്യാമല്ലോ يَتَّقُونَ അവർ സൂക്ഷിക്കും ﴾165﴿ فَلَمَّا نَسُوا എന്നാൽ അവർ വിസ്മരിച്ചപ്പോൾ مَا ذُكِّرُوا بِهِ അവരോട് യാതൊന്നുകൊണ്ട് ഉപദേശിക്കപ്പെട്ടുവോ അത്, അവർ ഓർമിപ്പിക്കപ്പെട്ടത് أَنجَيْنَا നാം രക്ഷപ്പെടുത്തി الَّذِينَ يَنْهَوْنَ വിരോധിക്കുന്നവരെ عَنِ السُّوءِ തിൻമ (ദുഷ്പ്രവൃത്തി)യെപ്പറ്റി وَأَخَذْنَا നാം പിടിക്കുക(പിടികൂടുക)യും ചെയ്തു. الَّذِينَ ظَلَمُوا അക്രമം ചെയ്തവരെ بِعَذَابٍ ഒരു ശിക്ഷകൊണ്ട് بَئِيسٍ ഗൗരവപ്പെട്ട, വിഷമകരമായ بِمَا كَانُوا അവർ ആയിരുന്നത് നിമിത്തം يَفْسُقُونَ .അവർ തോന്നി

യവാസം പ്രവർത്തിക്കും. ﴾166﴿ فَلَمَّا عَتَوْا അതായത് (അങ്ങിനെ-എന്നാൽ) അവർ ധിക്കരിച്ച (അതിലംഘിച്ച)പ്പോൾ عَنْ مَا نُهُوا عَنْهُ അവരോട് വിരോധിക്കപ്പെട്ടതിനെ قُلْنَا നാം പറഞ്ഞു لَهُمْ അവരോട്, അവരെക്കുറിച്ച് كُونُوا നിങ്ങൾ ആകുവിൻ, ആയിത്തീരുവിൻ قِرَدَةً കുരങ്ങുകൾ خَاسِئِينَ നിന്ദ്യൻമാരായ

---

أُمَّة (ഉമ്മത്ത്) എന്ന വാക്കിനാണ് ഇവിടെയും 159-ാം വചനത്തിലും സമൂഹം എന്ന്നാം അർത്ഥം നൽകിയത്. സമുദായം എന്നാണ് സാധാരണ അതിന് നൽകപ്പെട്ടു വരാറുള്ള വിവർത്തനം. എങ്കിലും സന്ദർഭമനുസരിച്ച് കൂട്ടം, വിഭാഗം, സംഘം, സമൂഹം എന്നിങ്ങനെയുള്ള അർത്ഥങ്ങളിലും അത് ഉപയോഗിക്കപ്പെടാറുണ്ട്. മതം, സംസ്കാരം, സ്ഥലം, കാലം ആദിയായ ഏതെങ്കിലും ഒരു കാര്യത്തിൽ ഐക്യതയുള്ള എല്ലാ വിഭാഗങ്ങൾക്കും - ആ ഐക്യത സ്വയമേവ ഉണ്ടായതായാലും മറ്റൊരു ശക്തിക്ക് വിധേയമായതു നിമിത്തം ഉണ്ടായിത്തീർന്നതായാലും ശരി - ഉമ്മത്ത് (സമുദായം) എന്നു പറയാവുന്നതാണെന്ന് ഇമാം റാഗിബ് (റ) അദ്ദേഹത്തിന്റെ നിഘണ്ടുവിൽ പ്രസ്താവിച്ചിരിക്കുന്നു. ഇബ്റാഹീം നബി (അ) അല്ലാഹുവിനോട് ഭക്തിയുള്ള ഒരു സമുദായമായിരുന്നു. (إِنَّ إِبْرَاهِيمَ كَانَ أُمَّةً قَانِتًا لِلَّهِ) എന്നും, മനുഷ്യർ ഒരേ സമുദായമായിരുന്നു (كَانَ النَّاسُ أُمَّةً وَاحِدَةً) എന്നുമുള്ള ഖുർആൻ വാക്യങ്ങളും, ഖിയാമത്തുനാളിൽ സൃഷ്ടികൾ സമ്മേളിക്കുമ്പോൾ ചില നബിമാരുടെ സമുദായം (أُمَّة) ഒരാളോ രണ്ടാളോ മാത്രമായിരിക്കും ഉണ്ടായിരിക്കുകയെന്ന് ഒരു ഹദീസിൽ നബി ﷺ പറഞ്ഞതും ഇതുകൊണ്ടാകുന്നു.

ആ രാജ്യക്കാർ മൂന്നു വിഭാഗക്കാരായിരുന്നുവെന്ന് ഈ വചനത്തിൽ നിന്നും മനസ്സിലാക്കാം (1) നിയമം ലംഘിച്ചുകൊണ്ട് മൽസ്യം പിടിച്ചിരുന്നവർ, ഇതവരുടെ പതിവായിരുന്നുവെന്നാണ് അല്ലാഹുവിന്റെ വാക്കുകൾ കാണിക്കുന്നത്

(2) അവരുടെ ഈ ദുഷ്പ്രവൃത്തിയെക്കുറിച്ച് ആക്ഷേപിക്കുകയും അവരെഅതിൽ നിന്നും പിന്തിരിപ്പിക്കുവാൻ വേണ്ടി ഉപദേശിക്കുകയും ചെയ്തുവന്നിരുന്ന ഗുണകാംക്ഷികൾ.

(3) ആ പ്രവൃത്തിയെപ്പറ്റി മനസ്സുകൊണ്ട് വെറുക്കുകയും, അതോടുകൂടി അവരെ ഉപദേശിച്ചിട്ട് ഫലമില്ലെന്നും, അവർ അല്ലാഹുവിങ്കൽ നിന്നുള്ള ഏതെങ്കിലും ശിക്ഷക്ക് വിധേയരായിത്തീരുക തന്നെ ചെയ്തേക്കുമെന്നും കരുതി മൗനമവലംബിച്ചവർ,

രണ്ടാമത്തെ വിഭാഗക്കാരായ ആ നല്ല മനുഷ്യർ ഒന്നാമത്തെ വിഭാഗക്കാരായ അക്രമികളെ ഉപദേശിച്ചതുകൊണ്ട് അവർക്ക് മാനസാന്തരം വരുന്നില്ലെന്ന് കണ്ടപ്പോഴാണ് മൂന്നാമത്തെ വിഭാഗക്കാർ അവരോട് ചോദിക്കുന്നത് : നിങ്ങളെന്തിനാണ് ഇവരെ ഉപദേശിക്കാൻ മിനക്കെടുന്നത് ? നിങ്ങളുടെ ഉപദേശം കൊണ്ട് അവർക്ക് ഫലമൊന്നും കാണുന്നില്ലല്ലോ. അവരെ അല്ലാഹു നശിപ്പിക്കുകയോ, വല്ല കഠിന ശിക്ഷയും മുഖേന പാഠം പഠിപ്പിക്കുകയോ ചെയ്യാതിരിക്കയില്ല, വൃഥാ അവരെ ഉപദേശിച്ചിട്ടു എന്താണ് കാര്യം ? എന്നൊക്കെ. അതിന് ആ നല്ല മനുഷ്യർ മറുപടി നൽകുന്നു. ഉപദേശം അവരിൽ ഫലം ചെയ്യുന്നില്ലെങ്കിലും സൽക്കാര്യംകൊണ്ട് ഉപദേശിക്കുകയെന്ന ഞങ്ങളുടെ കടമ ഞങ്ങൾ നിർവ്വഹിച്ചില്ലെന്ന കുറ്റത്തിൽ നിന്നും ഞങ്ങൾക്ക് ഒഴിവ് കിട്ടുമല്ലോ. നിങ്ങൾ എന്തുകൊണ്ട് ഉപദേശിച്ചില്ലെന്ന് ഞങ്ങളോട് അല്ലാഹു ചോദിക്കുവാൻ ഇടവരാതിരിക്കട്ടെ എന്നാണ് ഞങ്ങളുടെ ഉദ്ദേശ്യം. ഒരു പക്ഷേ, ഉപദേശം കേട്ട് അവർ

പിൻമടങ്ങുവാനും സാധ്യതയുണ്ടല്ലോ.

പക്ഷേ, അക്രമികൾ ഉപദേശം ചെവികൊണ്ടതേയില്ല. വിശ്വാസദൗർബ്ബല്യത്തിൽ നിന്നും, സ്വാർത്ഥതാൽപര്യത്തിൽ നിന്നും ഉത്ഭവിച്ച അവരുടെ സ്വഭാവം ധിക്കാര ശീല മായി മാറി. ധിക്കാരം മുഴുത്തപ്പോൾ അല്ലാഹു അവരെ കഠിനമായ ശിക്ഷ–ചരിത്ര ത്തിൽ ഇണയില്ലാത്ത ഒരു ശിക്ഷ–ശിക്ഷിച്ചു. ആ ധിക്കാരത്തിൽ നിന്ന് അവരെ തടയു വാൻ ശ്രമിച്ചിരുന്ന ഉപദേഷ്ടാക്കളെ അല്ലാഹു ശിക്ഷയിൽ പെടാതെ രക്ഷിക്കുകയും ചെയ്തു. മേൽപറഞ്ഞ മൂന്നാമത്തെ വിഭാഗക്കാരെപ്പറ്റി അല്ലാഹു ഒന്നും പ്രസ്താവിച്ചി ട്ടില്ല. അവരെ പ്രശംസിക്കുകയോ ആക്ഷേപിക്കുകയോ ചെയ്തിട്ടുമില്ല. അവരുടെ പക്കൽ കുറേ വീഴ്ച വന്നിട്ടുണ്ടെങ്കിലും –ചില മഹാൻമാരുടെ പ്രസ്താവനകളിൽ കാണപ്പെ ടുന്നതുപോലെ – അവർ ശിക്ഷക്ക് വിധേയരായ അക്രമികളിൽപെട്ടവരല്ലാത്ത സ്ഥിതിക്ക് അല്ലാഹു അവരെയും രക്ഷപ്പെടുത്തിയിരിക്കുമെന്നാണ് കരുതേണ്ടത്. അക്രമികൾക്ക് നൽകിയ ശിക്ഷ അല്ലാഹു അവരോട് നിന്ദ്യൻമാരായ കുരങ്ങുകളായിത്തീരുവിൻ (كُونُوا قِرَدَةً خَاسِئِينَ) എന്നു പറഞ്ഞതായിരുന്നു. അല്ലാഹു പറഞ്ഞാൽ പിന്നെ അതു സംഭവിച്ചതു തന്നെ എന്നു പറയേണ്ടതില്ല. ഏതൊരു കാര്യവും ഉണ്ടാവണമെന്ന് അവൻ പറഞ്ഞാൽ അതു ഉണ്ടാകുക തന്നെ ചെയ്യും (36 ; 82, 3:59)

അവർ യഥാർത്ഥ കുരങ്ങൻമാരായി മാറി എന്നാണ് ഈ പറഞ്ഞ വാക്കിന്റെ അർത്ഥമെന്ന് വ്യക്തമാണ്. ചിലർ പറഞ്ഞു കാണുന്നത് പോലെ കുരങ്ങുകളെപ്പോലെ ആയിത്തീരുവിൻ എന്നോ, നിന്ദ്യൻമാരായി ജീവിച്ചു കൊള്ളുവിൻ എന്നോ മറ്റോ വ്യാഖ്യാനം പറയുവാൻ നമുക്ക് ന്യായമില്ല തന്നെ. അതിന് ധൈര്യം കാണിക്കുന്നത് ധിക്കാരവുമായിരിക്കും. അവരുടെ സ്വഭാവവും മനസ്സും കുരങ്ങുളെപ്പോലെ ആയി എന്നാ ണിതിന്റെ ഉദ്ദേശ്യമെന്ന് മുജാഹിദ് (റ)പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടത് ഒഴി ച്ചാൽ, കാര്യപ്പെട്ട ഒരു ഖുർആൻ വ്യാഖ്യാതാവും അങ്ങിനെ പറഞ്ഞിട്ടില്ല. മുജാഹിദ് (റ) ന്റെ ഈ അഭിപ്രായം ശരിയല്ലെന്ന് ഇബ്നുകഥീർ(റ) മുതലായവർ പ്രസ്താവി ച്ചത് സൂറത്തുൽ ബക്വറഃയിൽ നാം ഉദ്ധരിച്ചിട്ടുണ്ട്. ചിലതെല്ലാം മാഇദഃയിലും ചൂണ്ടി ക്കാട്ടിയിട്ടുണ്ട്. മുജാഹിദ് (റ) ന്റെ ഈ അഭിപ്രായം തങ്ങൾക്കൊരു ഊന്നുവടിയാക്കു വാൻ ചിലർ ശ്രമിക്കാറുള്ളത് ശരിയല്ലെന്ന് പിന്നെ പ്രത്യേകം പറയേണ്ടതില്ലല്ലോ.

كُونُوا قِرَدَةً (നിങ്ങൾ കുരങ്ങൻമാരാകുവിൻ) എന്ന് പറഞ്ഞു മതിയാക്കാതെ خَاسِئِينَ (നിന്ദ്യൻമാരായ) എന്നുകൂടി ഇവിടെയും അൽബക്വറഃയിലെ ആയത്തിലും അല്ലാഹു വിശേഷിപ്പിച്ചിരിക്കുന്നു. അതിന് മുമ്പ് ആ ശിക്ഷയെ عَذَابٍ بَئِيسٍ(ഗൗരവ പ്പെട്ട ശിക്ഷ) എന്നും ഇവിടെ വിശേഷിപ്പിച്ചു. അൽബക്വറഃയിലാകട്ടെ, ആ ശിക്ഷയെപ്പ റ്റി فَجَعَلْنَاهَا نَكَالًا لِّمَا بَيْنَ يَدَيْهَا ...(അതിനെ അതിന്റെ മുന്നിലുള്ളവർക്കും പിന്നിലുള്ള വർക്കും ഒരു മാതൃകാപരമായ ശിക്ഷയും സൂക്ഷ്മതയുള്ളവർക്ക് ഒരു സദുപദേശവും ആക്കിയിരിക്കുന്നു) എന്നു പറഞ്ഞിരിക്കുന്നു. نَكَال (മാതൃകാ ശിക്ഷ) എന്ന ഈ വാക്ക് മൂന്നു സ്ഥലത്താണ് അല്ലാഹു ക്വുർആനിൽ ഉപയോഗിച്ചു കാണുന്നത് . ഒന്ന് 5:41–ൽ മോഷ്ടാവിന്റെ കൈമുറിക്കലിനെക്കുറിച്ചും, മറ്റൊന്ന് 79:25–ൽ ഫിർഔനെയും കൂട്ട രെയും മുക്കി നശിപ്പിച്ചതിനെക്കുറിച്ചും, മൂന്നാമത്തേത് ഇതേ സംഭവത്തെക്കുറിച്ചു 2:66 ലുമാകുന്നു. അതതു ശിക്ഷകളുടെ ഗൗരവത്തെയും പുതുമയേയുമാണത് കാണിക്കു ന്നത്. ഇതെല്ലാം കണക്കിലെടുത്തുകൊണ്ട് പൗരാണിക സമുദായങ്ങളിലും ഈ സമു

ദായത്തിലുമുള്ള നടപടി ക്രമങ്ങളിൽ അന്തർഭവിച്ചിട്ടുള്ള വ്യത്യാസ രഹസ്യങ്ങളെ പ്പറ്റി ചിന്തിച്ചുകൊണ്ടുമായിരിക്കണം സംഭവങ്ങളെ വിലയിരുത്തുന്നത്. അല്ലാത്ത പക്ഷം അല്ലാഹുവിന്റെയും റസൂലിന്റെയും പ്രസ്താവനകളിൽ ചിലതൊക്കെ ദഹിക്കാത്തവ യായി തോന്നിയേക്കുക സ്വാഭാവികമായിരിക്കും.

وَإِذْ تَأَذَّنَ رَبُّكَ لَيَبْعَثَنَّ عَلَيْهِمْ إِلَىٰ يَوْمِ ٱلْقِيَٰمَةِ مَن يَسُومُهُمْ سُوٓءَ ٱلْعَذَابِ

﴾167﴿ (നബിയേ,) നിന്റെ രക്ഷിതാവ് പ്രഖ്യാപനം ചെയ്ത (അഥവാ അറിയിപ്പ് നൽകിയ) സന്ദർഭവും (ഓർക്കുക) അവരുടെ [യഹൂദികളുടെ] മേൽ ക്വിയാമത്തുനാൾ വരെ അവർക്ക് കടുത്ത ശിക്ഷ [മർദ്ദനം] അനുഭവിപ്പിക്കുന്നവരെ താൻ നിയോഗിക്കുക തന്നെ ചെയ്യുമെന്ന്.

إِنَّ رَبَّكَ لَسَرِيعُ ٱلْعِقَابِ وَإِنَّهُۥ لَغَفُورٌ رَّحِيمٌ ﴿١٦٧﴾

നിശ്ചയമായും നിന്റെ റബ്ബ് വേഗം ശിക്ഷാനടപടി എടുക്കുന്നവൻ തന്നെ : നിശ്ചയമായും അവൻ , വളരെ പൊറുക്കുന്നവനും കരുണാനിധിയും തന്നെ.

وَقَطَّعْنَٰهُمْ فِى ٱلْأَرْضِ أُمَمًا مِّنْهُمُ ٱلصَّٰلِحُونَ وَمِنْهُمْ دُونَ ذَٰلِكَ

﴾168﴿ അവരെ ഭൂമിയിൽ നാം പല സമൂഹങ്ങളായി കഷ്ണിക്കുകയും ചെയ്തിരിക്കുന്നു. അവരിൽ സദ്വൃത്തൻമാരുണ്ട്, അവരിൽ അതല്ലാത്ത (അഥവാ അതിന് താഴെയുള്ള)വരും ഉണ്ട്.

وَبَلَوْنَٰهُم بِٱلْحَسَنَٰتِ وَٱلسَّيِّـَٔاتِ لَعَلَّهُمْ يَرْجِعُونَ ﴿١٦٨﴾

നന്മകൾ കൊണ്ടും, തിൻമകൾകൊണ്ടും അവരെ നാം പരീക്ഷിക്കുകയും ചെയ്തിരിക്കുന്നു. അവർ മടങ്ങുവാൻ വേണ്ടി.

---

﴾167﴿ وَإِذْتَأَذَّنَ അറിയിപ്പ് (പ്രഖ്യാപനം) നൽകിയ സന്ദർഭവും رَبُّكَ നിന്റെ റബ്ബ് لَيَبْعَثَنَّ നിശ്ചയമായും താൻ അയക്കും, നിയോഗിക്കുക തന്നെ ചെയ്യും عَلَيْهِمْ അവരുടെ മേൽ إِلَىٰ يَوْمِ الْقِيَامَةِ ക്വിയാമത്തു നാൾവരെ مَنْ يَسُومُهُمْ അവരെ അനുഭവിപ്പിക്കുന്നവരെ سُوءَ الْعَذَابِ മോശമായ (കടുത്ത)ശിക്ഷ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَسَرِيعُ വേഗതയുള്ള (വേഗം ചെയ്യുന്ന) വൻ തന്നെ الْعِقَابِ ശിക്ഷാ നടപടി وَإِنَّهُ നിശ്ചയമായും അവൻ لَغَفُورٌ വളരെ പൊറുക്കുന്നവനും തന്നെ رَحِيمٌ കരുണാനിധി(യും) ﴾168﴿ وَقَطَّعْنَاهُمْ അവരെ നാം പിരിക്കുക (കഷ്ണിക്കുക-ഭാഗിക്കുക)യും ചെയ്തു فِي الْأَرْضِ ഭൂമിയിൽ أُمَمًا പല സമൂഹങ്ങളായി مِنْهُمُ അവരിലുണ്ട്, അവരിൽ പെട്ടതാ

ണ്ട് الصَّالِحُونَ നല്ലവർ, സദ്‌വൃത്തർ وَمِنْهُمْ അവരിലുണ്ട് دُونَ ذَٰلِكَ അതല്ലാത്ത – അതിന് താഴെയുള്ള–(വരും) وَبَلَوْنَاهُمْ (വരും)–അവരെ നാം പരീക്ഷിക്കുകയും ചെയ്തു بِالْحَسَنَاتِ നന്മകൾകൊണ്ട് وَالسَّيِّئَاتِ തിന്മകൾകൊണ്ടും لَعَلَّهُمْ അവരായേക്കാം, ആകുവാൻ വേണ്ടി يَرْجِعُونَ അവർ മടങ്ങും.

ഇസ്‌റാഈല്യരുടെ അനുസരണക്കേടും, ധിക്കാര ശീലവും പ്രസിദ്ധമാകുന്നു. മൂസാ നബി(അ) യെ അവർ പൊറുതിമുട്ടിച്ച സന്ദർഭങ്ങൾ അല്ലാഹു പലേടത്തും വിവരിച്ചിട്ടുള്ളതാണ്. ബൈബ്ൾ നോക്കിയാലും ഇതിന് ധാരാളം ഉദാഹരണങ്ങൾ കാണാം. ചുരുക്കി പറഞ്ഞാൽ വളരെ കാലമായി ശാപകോപങ്ങളുടെ പാരമ്പര്യം പുലർത്തിപ്പോന്ന ഒരു സമുദായമത്രെ ഇസ്‌റാഈല്യർ, അഥവാ യഹൂദികൾ. ഈ ശാപഫലം പരലോകത്തുവെച്ച് മാത്രമല്ല, ഇഹലോകത്തുവെച്ചും അവർ അനുഭവിച്ചു കൊണ്ടിരിക്കുമെന്ന് ഒന്നിലധികം സ്ഥലത്ത് അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്. അതിന് പുറമെ ക്വിയാമത്തുനാൾ വരെയും ഓരോ കൂട്ടരിൽ നിന്നായി ആ സമുദായം മർദ്ദനങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കുമെന്നുള്ള ഒരു അറിയിപ്പും അവർക്ക് നൽകിയിട്ടുണ്ടെന്നാണ് ഇവിടെ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. ഈ അറിയിപ്പ് ഇപ്പോൾ പുതുതായി അറിയിക്കുന്നതല്ല – മുമ്പ് തന്നെ കഴിഞ്ഞു പോയിട്ടുള്ളതാണ്–എന്നത്രെ وَإِذْ تَأَذَّنَ (അറിയിപ്പ് നൽകിയ സന്ദർഭം ഓർക്കുക) എന്ന വാക്കിൽ നിന്നും മനസ്സിലാകുന്നത്. അവരുടെ ഇന്നുവരെയുള്ള ചരിത്രം അതിന് സാക്ഷ്യം വഹിക്കുന്നുമുണ്ട്.

5:22–ൽ കാണുന്നപോലെ, വളരെയധികം പ്രവാചകൻമാരുടെയും, രാജാക്കളുടെയും പാരമ്പര്യം സിദ്ധിച്ച ഒരു സമുദായമാണ് യഹൂദികൾ. എന്നിട്ടും സ്വതന്ത്രമായ ഒരു നിലനിൽപ്പ് ആ സമുദായത്തിനുണ്ടായിട്ടില്ല. ഇത്രയധികം അന്യാധീനപ്പെട്ടും, അടിമപ്പെട്ടും, മർദ്ദനം സഹിച്ചും കൊണ്ടിരിക്കേണ്ടുന്ന ഗതികേടും മറ്റു സമുദായങ്ങളുടെ ചരിത്രത്തിൽ ഉണ്ടായിട്ടില്ല. ആദ്യകാലങ്ങളിൽ വിഗ്രഹാരാധകരുടെയും പിന്നീട് ക്രിസ്ത്യാനികളുടെയും അനന്തരം മുസ്‌ലിംകളുടെയും ഭരണത്തിൻ കീഴിൽ അവർ നിന്ദ്യരായി കഴിയേണ്ടിവന്നു. ക്വുർആൻ അവതരിക്കുന്ന കാലത്ത് അവർ അറേബ്യയിൽ പലേടങ്ങളിലായി കുടിയേറിപ്പാർത്തു വരികയായിരുന്നു. അധികം താമസിയാതെ പല സ്ഥലങ്ങളിൽ നിന്നും ഓരോ കാരണത്താൽ പിന്നീട് അവർ കുടിയൊഴിച്ചു പോകുവാൻ നിർബ്ബന്ധിതരായി. ചില യൂറോപ്പ്യൻ രാഷ്ട്രങ്ങളിൽ വെച്ചു കൂട്ടക്കൊലക്കും ബഹിഷ്കരണത്തിനും വിധേയരായി. അങ്ങനെ, وَقَطَّعْنَاهُمْ فِي الْأَرْضِ أُمَمًا (ഭൂമിയിൽ നാം അവരെ പല സമൂഹങ്ങളായി കഷ്ണിച്ചു) എന്ന് അല്ലാഹു പറഞ്ഞതു പോലെ ഭൂമിയുടെ നാനാഭാഗങ്ങളിലുമായി അവർ ചിന്നിച്ചിതറി. അവസാനം ആയിരക്കണക്കിന് കൊല്ലങ്ങൾക്ക് ശേഷം –ക്രിസ്ത്വബ്ദം 1948 ൽ–ഫലസ്തീന്റെ ഏതാനും ഭാഗം കയ്യേറിക്കൊണ്ട് ഒരു ഇസ്‌റാഈൽ രാഷ്ട്രം സ്ഥാപിക്കപ്പെടുകയും, തങ്ങൾക്കൊരു സങ്കേതം അവർ കണ്ടെത്തുകയും ചെയ്തത് ശരിയാണ്. പക്ഷേ, അത് യഹൂദികളുടെ സ്വന്തം പ്രതാപം കൊണ്ടോ നൻമകൊണ്ടോ അല്ല. അവരെക്കൊണ്ട് പൊറുതിമുട്ടിയ ചില വൻകിട ലോകരാഷ്ട്രങ്ങളുടെ ഇടപെടൽ കൊണ്ടും പരിശ്രമം കൊണ്ടും മാത്രം സ്ഥാപിതമായതും, നിലനിന്നു പോരുന്നതുമാകുന്നു. *(*)* ആ വൻകോയ്മകളുടെ

***(*) കൃഷ്ണചൈതന്യ എഴുതിയതും കോട്ടയം നാഷണൽ ബുക്ക് സ്റ്റാൾ ക്രി.1963–ൽ പ്രസിദ്ധീകരിച്ചതുമായ യഹൂദ സാഹിത്യ ചരിത്രം എന്ന ഗ്രന്ഥത്തിലെ ഏതാനും വരികൾ ഇവിടെ ഉദ്ധരിക്കുന്നത് സന്ദർഭോചിതമായി തോന്നുന്നു.***

താങ്ങും തണലും എപ്പോൾ ഇല്ലാതാകുന്നുവോ, അതോടെ അതിന്റെ നിലനിൽപും അസാദ്ധ്യമായിത്തീരും. ഇത്രയധികം ശത്രുക്കളാൽ പൊതിയപ്പെട്ടതും, അനുനിമിഷം ചുറ്റു നിന്നും ശത്രുക്കളെ ഭയപ്പെട്ടുകൊണ്ടിരിക്കുന്നതുമായ ഒരു രാഷ്ട്രം ലോകത്തില്ല.

യഹൂദ സമുദായത്തെ ഇത്രയൊക്കെ ആക്ഷേപിക്കുകയും ശപിച്ചു പറയുകയും ചെയ്യുന്നതിനിടക്കുപോലും അല്ലാഹു പറയുന്നത് നോക്കുക:

*ക്രിസ്താബ്ദം നാലാം നൂറ്റാണ്ടുവരെ യഹൂദികൾ അനുഭവിച്ച മർദ്ദനങ്ങളും, കഷ്ട പ്പാടുകളും, അവരുടെ ദേശാടനങ്ങളും സവിസ്തരം വിവരിച്ച ശേഷം ഗ്രന്ഥ കർത്താവ് പറയുന്നു: ഇവരുടെ ഈ ദേശാടനം പരിതാപകരമായ ഒരു കഥയാണ്. ലോകം മുഴുവൻ അവരെ കഷ്ടത്തിലാക്കുവാൻ ഗൂഢാലോചന ചെയ്തപോലെ തോന്നും. നാലാം നൂറ്റാണ്ടിൽ റോമൻ ചക്രവർത്തിയായ കോൺസാറ്റാന്റിയാസ് ജൂതമത പുരോഹിതരെ സാമ്രാജ്യത്തിലെങ്ങും ഭ്രഷ്ടരാക്കി. ഒരു ജൂതൻ ഒരു ക്രൈസ്തവ സ്ത്രീയെ വിവാഹം ചെയ്താൽ മരണശിക്ഷക്ക് വിധേയനായി ത്തീർന്നു. മദ്ധ്യകാലങ്ങളിൽ യുറോപ്യൻ രാജ്യങ്ങളൊത്തു ചേർന്ന് സാരസൻമാ രിൽ നിന്നും പുണ്യസ്ഥലമായ ഫലസ്തീൻ വീണ്ടെടുക്കുവാൻ സേനകളെ അയ ച്ചപ്പോൾ രാജാക്കൻമാർ കുരിശുയുദ്ധത്തിനുള്ള ചിലവിനുവേണ്ടി ജൂതൻമാരെ ഊറ്റി വാർത്തു: പട്ടാളങ്ങൾ വഴിനീളെ ജൂതന്മാരെ പിടിച്ചു പറിച്ചു. ഓരോ രാജ്യത്തും പ്രത്യേകിച്ച് പോളണ്ടിലും, ചക്രവർത്തി ഭരണകാലത്തെ റഷ്യയിലും, ജൂതൻമാർ ക്രൈസ്തവ ശിശുക്കളെ മതാരാധനകളിൽ ബലികഴിച്ചിരുന്നുവെന്ന് അസംബന്ധമായ കെട്ടുകഥകൾ വിശ്വസിച്ച് ക്രുദ്ധരായ ജനക്കൂട്ടം പലപ്പോഴും അവരെ കൂട്ടക്കൊല ചെയ്തു. ഇതിനെ തുടർന്ന ഉപദ്രവം പത്തൊമ്പതാം നൂറ്റാ ണ്ടിൽ ജൂതരുടെ ഇടയിൽ രണ്ട് വിപരീതാഭിപ്രായങ്ങൾ ഉന്നയിപ്പിച്ചു. ഒരു വിഭാഗം തങ്ങളുടെ പ്രത്യേക സംസ്കാരം കൈവിട്ട് തങ്ങൾ വന്ന നാട്ടിലെ ആചാരങ്ങൾ അതേപടി സ്വീകരിച്ച് ജീവിച്ചെങ്കിൽ മാത്രമെ രക്ഷയുള്ളൂവെന്ന് വിശ്വസിച്ചു. മറ്റേ പ്രസ്ഥാനം സയോണിസം ആയിരുന്നു. (ഗ്രന്ഥകർത്താവ് തുടരുന്നു) സയോൺ എന്നത് ജറൂശലത്തിൽ പൗരാണിക ക്ഷേത്രവും, ഡേവിഡിന്റെ കൊട്ടാരവും സ്ഥിതി ചെയ്യുന്ന കുന്നിന്റെ പേരാണ്. ഈ പ്രസ്ഥാനത്തിന്റെ ലക്ഷ്യം ഒരു ജൂത രാഷ്ട്രം ഉണ്ടാക്കുകയെന്നതായിരുന്നു. ഒന്നാം ലോക മഹായുദ്ധ കാലത്ത് സഖ്യ ശക്തി കൾ ഈ അഭിലാഷം സാധിക്കാൻ സഹായിക്കാമെന്ന് വാഗ്ദാനം ചെയ്ത് ജൂതൻമാരുടെ സഹകരണം നേടിയിരുന്നു. 1925-ലെ ബാൽഫർ പ്രഖ്യാപനത്തിൽ ഈ കരാറുമുൾപ്പെട്ടിരുന്നു. അതനുസരിച്ച് ജൂതൻമാർ യുദ്ധം കഴിഞ്ഞയുടൻ ഫല സ്തീനിലേക്ക് മാറിത്താമസിക്കുവാൻ തുടങ്ങുകയും ചെയ്തു. ഹിബ്രു സർവ്വക ലാശാല സ്ഥാപിച്ചത് 1952 ലാണ്. ജർമൻ നിവാസികൾ നടത്തിയ നിഷ്ഠൂര കൂട്ട ക്കൊല ജൂതരുടെ സയോണിസ്റ്റ് പ്രസ്ഥാനത്തെ കൂടുതൽ ശക്തമാക്കിത്തീർത്തു. അങ്ങനെ 1948-ൽ ഇസ്റാഈൽ രാഷ്ട്രം സ്ഥാപിക്കപ്പെടുകയും ചെയ്തു. ഇസ്റാഈല്യരും ചുറ്റുമുള്ള അറബി രാഷ്ട്രങ്ങളുമായി ഇപ്പോൾ അസുഖകരമായ വടംവലികളുണ്ട്. ഈ ജനതയുടെ ശോകലിപ്തമായ കഥയറിയുന്നവരാരും ഇസ്റാഈലും അയൽരാജ്യങ്ങളുമായി കഴിയും വേഗം ശാന്തിയും സമാധാനവും സ്ഥാപിക്കണമെന്ന് പ്രാർത്ഥിക്കാതിരിക്കില്ല. (പേ. 22,23)*

*മദ്ധ്യേഷ്യയിലെ സമാധാനത്തിന് എക്കാലത്തും ഒരു ഭീഷണിയായിക്കൊണ്ടും, ലോകരാഷ്ട്ര സംഘടനക്ക് എന്നും തീരാപ്രശ്നമായിക്കൊണ്ടുമാണ് ഇസ്റാഈൽ രാഷ്ട്രം അതിന്റെ സ്ഥാപനം തൊട്ട് ഇന്നോളം സ്ഥിതി ചെയ്യുന്നതെന്നും, ചില വൻകോയ്മകളാണിതിന്റെ പിന്നിലുള്ളതെന്നും എല്ലാവർക്കും അറിയാം.*

مِنْهُمُ الصَّالِحُونَ وَمِنْهُمْ دُونَ ذَٰلِكَ (അവരിൽ നല്ല സദ്‌വൃത്തരുണ്ട് : അവരിൽ അതല്ലാത്ത–അഥവാ അതിന്റെ താഴെ കിടയിലുള്ള വരും ഉണ്ട്) യഹൂദികളെക്കുറിച്ച് മൊത്തത്തിൽ ഇങ്ങിനെയെല്ലാമാണ് പറയുവാനുള്ളതെങ്കിലും ആ സമുദായത്തിൽ തന്നെ വളരെ നല്ലവരായ ചില വ്യക്തികളും, പൂർണമല്ലെങ്കിലും കുറെയൊക്കെ നല്ലവരായ വ്യക്തികളും ഉണ്ടെന്ന് സാരം. ക്വുർആന്റെ നിഷ്പക്ഷതയും, സത്യസന്ധതയുമാണിത് കാണിക്കുന്നതെന്ന് പറയേണ്ടതില്ല. അതാത് കാലങ്ങളിൽ വന്ന പ്രവാചകൻമാരിൽ വിശ്വസിക്കുകയും അവരുടെ പ്രബോധനങ്ങളെ പിന്തുടരുകയും ചെയ്തിരുന്നവരും, ശബ്ബത്ത് നാളിൽ മൽസ്യം പിടിച്ചുകൊണ്ടിരുന്നവരെ ഉപദേശിച്ചു വന്നിരുന്നവരും നബി തിരുമേനിﷺ വന്നതിനുശേഷം തിരുനബിയിലും അവിടുത്തെ പ്രബോധനങ്ങളിലും വിശ്വസിക്കുവാൻ മുമ്പോട്ട് വന്നവരുമെല്ലാം ഈ നല്ലവരിൽ ഉൾപ്പെടുന്നു.

فَخَلَفَ مِنۢ بَعْدِهِمْ خَلْفٌ وَرِثُوا۟ ٱلْكِتَٰبَ يَأْخُذُونَ عَرَضَ هَٰذَا ٱلْأَدْنَىٰ وَيَقُولُونَ سَيُغْفَرُ لَنَا

**《169》 അനന്തരം, വേദഗ്രന്ഥത്തെ പാരമ്പര്യമെടുത്തിട്ടുള്ള ഒരു (തരം) പിൻഗാമികൾ അവർക്കു ശേഷം (രംഗത്ത്) വന്നു. അവർ ആ അധമമായ (ലോക) വിഭവത്തെ സ്വീകരിച്ചുവരുന്നു; ഞങ്ങൾക്ക് വഴിയെ പൊറുക്കപ്പെടും എന്ന് അവർ പറയുകയും ചെയ്യുന്നു.**

وَإِن يَأْتِهِمْ عَرَضٌ مِّثْلُهُۥ يَأْخُذُوهُ ۚ

**അവർക്ക് അതുപോലെയുള്ള (വേറെ) വല്ല വിഭവവും വന്നുകിട്ടിയാൽ അവർ അതും സ്വീകരിക്കുന്നതാണ്.**

أَلَمْ يُؤْخَذْ عَلَيْهِم مِّيثَٰقُ ٱلْكِتَٰبِ أَن لَّا يَقُولُوا۟ عَلَى ٱللَّهِ إِلَّا ٱلْحَقَّ وَدَرَسُوا۟ مَا فِيهِ ۗ

**അവരോട് (വേദ) ഗ്രന്ഥത്തിന്റെ [വേദഗ്രന്ഥം മുഖേന] ഉറപ്പ് മേടിക്കപ്പെട്ടിട്ടില്ലേ ? അവർ അല്ലാഹുവിന്റെ പേരിൽ യഥാർത്ഥമല്ലാതെ പറയുകയില്ലെന്ന് ! അതിലുള്ളത് അവർ പഠിക്കുകയും (ചെയ്തിട്ടില്ലേ)?!**

وَٱلدَّارُ ٱلْءَاخِرَةُ خَيْرٌ لِّلَّذِينَ يَتَّقُونَ ۗ أَفَلَا تَعْقِلُونَ ﴿١٦٩﴾

**പരലോക ഭവനമാകട്ടെ, സൂക്ഷ്മത പാലിക്കുന്നവർക്ക് ഉത്തമവുമാകുന്നു. അപ്പോൾ, നിങ്ങൾ ബുദ്ധികൊടു(ത്ത് ആലോചി)ക്കുന്നില്ലേ ?!**

---

《169》 فَخَلَفَ എന്നിട്ട് (അനന്തരം) പിന്നിൽ വന്നു, പിന്നാലെയുണ്ടായി مِنۢ بَعْدِهِمْ അവരുടെ ശേഷം خَلْفٌ ഒരു പിൻതലമുറ, പിൻഗാമികൾ وَرِثُوا അവർ അവകാശമെടുത്തു, പാരമ്പര്യമെടുത്തു الْكِتَابَ വേദഗ്രന്ഥത്തെ يَأْخُذُونَ അവർ എടുക്കു

(സ്വീകരിക്കു)ന്നു. عَرَضَ വിഭവത്തെ, സാധനം (ചരക്കു)കളെ(കാര്യലാഭം) هَٰذَا الْأَدْنَىٰ ഈ താണതിന്റെ, അധമമായതിന്റെ وَيَقُولُونَ അവർ പറയുകയും ചെയ്യും سَيُغْفَرُ لَنَا നമുക്ക് (വഴിയെ)പൊറുത്തുതരപ്പെടും وَإِن يَأْتِهِمْ അവർക്ക് വരുന്ന (കിട്ടുന്ന) പക്ഷം عَرَضٌ വല്ല വിഭവവും مِّثْلُهُ അതുപോലുള്ള يَأْخُذُوهُ അവർ അതെടുക്കും എടുക്ക(വാങ്ങ-മേടിക്ക)പ്പെട്ടിട്ടില്ലേ عَلَيْهِم അവരോട് مِّيثَاقُ ഉറപ്പ്, കരാർ أَلَمْ يُؤْخَذْ الْكِتَابِ (വേദ)ഗ്രന്ഥത്തിന്റെ أَن لَّا يَقُولُوا അവർ പറയുകയില്ല (പറയരുത്) എന്ന് عَلَى اللَّهِ അല്ലാഹുവിന്റെ പേരിൽ إِلَّا الْحَقَّ യഥാർത്ഥമല്ലാതെ وَدَرَسُوا അവർ പഠിക്കുകയും (ചെയ്തിട്ടില്ലേ) പഠിക്കുകയും ചെയ്തിരുന്നു مَا فِيهِ അതിലുള്ളത് وَالدَّارُ الْآخِرَةُ പര ലോക ഭവനം, അവസാന വീട് خَيْرٌ ഉത്തമമാണ് لِّلَّذِينَ يَتَّقُونَ സൂക്ഷ്മതപാലിക്കുന്ന വർക്ക് أَفَلَا تَعْقِلُونَ അപ്പോൾ നിങ്ങൾ ബുദ്ധികൊടുക്കുന്നില്ലേ, ചിന്തിക്കുന്നില്ലേ

---

وَالَّذِينَ يُمَسِّكُونَ بِالْكِتَابِ وَأَقَامُوا الصَّلَاةَ إِنَّا لَا نُضِيعُ أَجْرَ الْمُصْلِحِينَ ﴿١٧٠﴾

**﴿170﴾ (വേദ) ഗ്രന്ഥത്തെ (കൈവിടാതെ) പിടിച്ചു നിൽക്കുകയും നമസ്കാരം നിലനിറുത്തുകയും ചെയ്യുന്നവരാകട്ടെ, നിശ്ചയമായും (ആ) നല്ലതു പ്രവർത്തിക്കുന്നവരുടെ പ്രതിഫലം നാം പാഴാക്കിക്കളയുകയില്ല**

---

﴿170﴾ وَالَّذِينَ يُمَسِّكُونَ പിടിച്ചു നിൽക്കുന്നവർ بِالْكِتَابِ ഗ്രന്ഥത്തെ وَأَقَامُوا الصَّلَاةَ നമസ്കാരം അവർ നിലനിറുത്തുകയും ചെയ്തു إِنَّا നിശ്ചയമായും നാം لَا نُضِيعُ നാം പാഴാക്കുക (വൃഥാവിലാക്കുക)യില്ല أَجْرَ പ്രതിഫലം, കൂലി الْمُصْلِحِينَ നല്ലത് പ്രവർത്തി(നന്നാ)ക്കുന്നവരുടെ

---

خَلْف (ഖൽഫ്) خَلَف (ഖലഫ്) എന്നീ രണ്ട് വാക്കുകൾക്കും പിൻഗാമികൾ, പിൻതലമുറ, പിൻതുടർച്ചക്കാർ എന്നൊക്കെയാണ് വാക്കർത്ഥം. പക്ഷേ, ആദ്യത്തേത് ദുഷിച്ച പിൻഗാമികളിലും, രണ്ടാമത്തേത് നല്ലപിൻഗാമികളിലും ഉപയോഗിക്കപ്പെട്ടുവരുന്നു. ഈ അധമ ലോകത്തിന്റെ വിഭവം( عَرَضَ هَٰذَا الْأَدْنَىٰ ) എന്നു പറഞ്ഞത് ഐഹികമായ കാര്യലാഭങ്ങളും നേട്ടങ്ങളുമാകുന്നു.

കഴിഞ്ഞ വചനത്തിൽ പറഞ്ഞതുപോലെ, ഇസ്റാഈല്യരിൽ ചുരുക്കം ചില നല്ല ആളുകളും അധികം ദോഷമില്ലാത്തവരും ഉണ്ടായിരുന്നു. പിന്നീട് അവരിൽ നിന്ന് ഒരു പിൻതലമുറ വന്നു, അവർ തങ്ങളുടെ വേദഗ്രന്ഥത്തിന്റെ-തൗറാത്തിന്റെ-പാരമ്പര്യം കൈവിട്ടില്ല. അതിന്റെ അനുയായികളായിത്തന്നെ അഭിമാനം കൊള്ളുന്നു. പക്ഷേ, അതിന്റെ അദ്ധ്യാപനങ്ങളും ശിക്ഷണങ്ങളും കൈവെടിയുകയും, ഐഹികമായ കാര്യലാഭങ്ങൾക്ക് പ്രാധാന്യം നൽകുകയും ചെയ്തിരിക്കുകയാണ്. എന്തു തോന്നിയവാസം പ്രവർത്തിച്ചാലും തങ്ങൾക്ക് അതൊക്കെ അല്ലാഹു പൊറുത്തു തരുമെന്നാണ് അവരുടെ ജൽപനം. അഥവാ മോക്ഷം തങ്ങളുടെ കുത്തകയാണെന്ന് അവർ

കരുതുന്നു. ഒരിക്കൽ ഒരു കാര്യലാഭത്തിന് വേണ്ടി സത്യത്തെ ധിക്കരിച്ച ശേഷം, മറ്റൊരു കാര്യലാഭം കണ്ടാൽ അതിന് വേണ്ടിയും സത്യത്തെ ധിക്കരിക്കുക അവരുടെ പതിവാകുന്നു. അല്ലാഹുവിന്റെ കൽപനക്കും, നിയമനിർദ്ദേശങ്ങൾക്കും എതിരായി ഒന്നും സ്വീകരിക്കുവാനോ, കെട്ടിക്കൂട്ടിയുണ്ടാക്കുവാനോ പാടില്ലെന്നുള്ളത് വേദഗ്രന്ഥത്തിന്റെ വിട്ടുവീഴ്ചയില്ലാത്ത ഒരു ശാസനയാണ്. അത് പാലിക്കുവാൻ പ്രതിജ്ഞാബദ്ധരുമാണവർ. വേണ്ടതെല്ലാം അവർ വേദഗ്രന്ഥത്തിൽ നിന്നും പഠിച്ചറിഞ്ഞിട്ടുണ്ട്. എന്നിട്ടും ഇതാണവരുടെ അവസ്ഥ. ക്ഷണികമായ ഈ ഭൗതിക കാര്യലാഭങ്ങളെക്കാൾ എത്രയോ ഉത്തമം പരലോകത്തെ അനശ്വരമായ നേട്ടങ്ങളാണ്. ഇതവർ ബുദ്ധികൊടുത്തു ചിന്തിക്കാത്തത് അൽഭുതം തന്നെ. വേദഗ്രന്ഥത്തിന്റെ പാരമ്പര്യവാദം ശരിയാണെങ്കിൽ ഈ ദുരവസ്ഥ ഒരിക്കലും അവരിൽ ഉണ്ടാവാൻ പാടില്ല. വേദഗ്രന്ഥം മുറുകെ പിടിക്കുന്നവർ അതിന്റെ ശാസനകൾ അനുസരിക്കുക തന്നെ ചെയ്യും. അതിന്റെ പുണ്യഫലം അവർക്ക് ലഭിക്കാതിരിക്കുകയുമില്ല എന്നൊക്കെയാണ് ഈ വചനങ്ങളുടെ സാരം.

വേദ ഗ്രന്ഥത്തിന്റെ അദ്ധ്യാപനവും തദടിസ്ഥാനത്തിലുള്ള പ്രതിജ്ഞയും നില നിറുത്തിപ്പോന്ന ചുരുക്കം ആളുകളിൽപെട്ടവരത്രെ അബ്ദുല്ലാഹിബ്നു സലാം (റ) പോലെ യഹൂദികളിൽ നിന്നും സത്യവിശ്വാസം സ്വീകരിച്ചവർ.

وَإِذْ نَتَقْنَا ٱلْجَبَلَ فَوْقَهُمْ كَأَنَّهُۥ ظُلَّةٌ وَظَنُّوٓا۟ أَنَّهُۥ وَاقِعٌۢ بِهِمْ

**﴾171﴿ അവരുടെ മീതെ നാം ഒരു തണൽ (അഥവാ കുട) എന്ന പോലെ മലയെ പുഴക്കി (ഉയർത്തി)യ സന്ദർഭവും (ഓർക്കുക); അത് അവരിൽ വീണുപോകുന്നതാണെന്ന് അവർ ധരിക്കുകയും ചെയ്തു.**

خُذُوا۟ مَآ ءَاتَيْنَٰكُم بِقُوَّةٍ وَٱذْكُرُوا۟ مَا فِيهِ لَعَلَّكُمْ تَتَّقُونَ ﴿١٧١﴾

**നിങ്ങൾക്ക് നാം നൽകിയത് നിങ്ങൾ ബലത്തോടെ എടുത്തു (സ്വീകരിച്ചു) കൊള്ളുവിൻ, അതിലുള്ളത് നിങ്ങൾ ഓർമിക്കുകയും ചെയ്യുവിൻ, നിങ്ങൾ സൂക്ഷ്മത പാലിച്ചേക്കാം (എന്നു നാം പറയുകയും ചെയ്തു)**

---

﴾171﴿ وَإِذْنَتَقْنَا നാം പറിച്ചെടുത്ത (പുഴക്കിയെടുത്ത) സന്ദർഭം(ം) الْجَبَلَ മലയെ, പർവ്വതത്തെ فَوْقَهُمْ അവരുടെ മീതെ كَأَنَّهُ അതാണെന്നപോലെ ظُلَّةٌ ഒരു തണൽ (മേഘം), കുട وَظَنُّوا അവർ ധരിക്കുക(വിചാരിക്കുക)യും ചെയ്തു أَنَّهُ وَاقِعٌ അത് വീഴുന്നതാണെന്ന് بِهِمْ അവരിൽ خُذُوا നിങ്ങൾ എടുത്തു(സ്വീകരിച്ചു)കൊള്ളുവിൻ مَا آتَيْنَاكُمْ നിങ്ങൾക്ക് നാം നൽകിയത് بِقُوَّةٍ ശക്തിയോടെ, ബലത്തിൽ وَاذْكُرُوا നിങ്ങൾ ഓർക്കുകയും ചെയ്യുവിൻ مَافِيهِ അതിലുള്ളത് لَعَلَّكُمْ നിങ്ങളായേക്കാം تَتَّقُونَ നിങ്ങൾ സൂക്ഷ്മത പാലിക്കും.

---

യഹൂദികൾ തൗറാത്തിന്റെ അനുയായികളാണെന്ന് വാദിക്കുകയും, അതോടുകൂടി അതിന്റെ അദ്ധ്യാപനങ്ങളെ ഐഹികമായ സ്വാർത്ഥലാഭങ്ങൾക്ക് വേണ്ടി ബലികഴിക്കുകയും ചെയ്യുന്നുവെന്ന് കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ചു. ഈ തോന്നിയവാസം

അവരിൽ ഇപ്പോൾ മാത്രം ഉൽഭവിച്ചതല്ല-തൗറാത്ത് ലഭിച്ച ആദ്യകാലത്തുള്ള അവരുടെ പൂർവ്വികൻമാരിൽ നിന്നു തന്നെ ഈ തോന്നിയവാസം ആരംഭിച്ചിട്ടുണ്ട്-എന്നും, തൗറാത്തിനെ വേണ്ടതു പോലെ അനുസരിക്കായ്ക നിമിത്തം അവരുടെ മീതെ പർവ്വതം പുഴക്കി ഉയർത്തി ഭയപ്പെടുത്തിക്കൊണ്ട് അതിനെ മുറുകെ പിടിക്കുവാൻ കൽപിക്കുകയുണ്ടായിട്ടുണ്ടെന്നും അല്ലാഹു ചൂണ്ടിക്കാട്ടുന്നു.

ഇസ്റാഈല്യരുടെ മീതെ മല ഉയർത്തിപ്പിടിച്ചുകൊണ്ട് നിങ്ങൾക്ക് നൽകിയിട്ടുള്ള ഈ വേദഗ്രന്ഥം ബലമായി എടുത്തുകൊള്ളണം എന്നു കൽപിച്ച സംഭവം ഈ വചനത്തിലുള്ളതിന് പുറമെ, അൽബക്വറഃ 63-ലും 93-ലും അല്ലാഹു ഉദ്ധരിച്ചിട്ടുണ്ട്. ചുരുങ്ങിയ രൂപത്തിൽ സൂറത്തുന്നിസാഉ് 154-ലും ആവർത്തിച്ചിരിക്കുന്നു. അൽബക്വറഃ യിലെ രണ്ട് വചനങ്ങളിലും وَإِذْ أَخَذْنَا مِيثَاقَكُمْ وَرَفَعْنَا فَوْقَكُمُ الطُّورَ (നിങ്ങളോട് നാം ഉറപ്പ് വാങ്ങുകയും, നിങ്ങൾക്ക് മീതെ നാം പർവ്വതത്തെ ഉയർത്തുകയും ചെയ്ത സന്ദർഭം ഓർക്കുക) എന്ന് പ്രസ്താവിച്ചു കൊണ്ടാണ് خُذُوا مَا آتَيْنَاكُم بِقُوَّةٍ ..... (നിങ്ങൾക്ക് നാം നൽകിയതിനെ നിങ്ങൾ ബലമായി സ്വീകരിച്ചു കൊള്ളണം....) എന്നു കൽപിച്ച വിവരം അവിടെ പറഞ്ഞിരിക്കുന്നത്. ഉറപ്പ്-അഥവാ കരാർ-വാങ്ങിയ വിവരം ഇവിടെ പ്രസ്താവിച്ചിട്ടില്ല. എങ്കിലും മല ഉയർത്തിയതിന്റെ രൂപം ഇവിടെ കൂടുതൽ വിശദമാക്കിയിട്ടുണ്ട്.

ക്വുർആന്റെ ഒരു ഭാഗം മറ്റേ ഭാഗത്തെ വ്യാഖ്യാനിക്കുന്നു. (القرآن يفسر بعضه بعضا) എന്ന സർവ്വാംഗീകൃത തത്വമനുസരിച്ച് രണ്ട് സംഗതികൾ ഇതിൽ നിന്ന് മനസ്സിലാക്കാം :

(1) അൽബക്വറഃ : 63 ന്റെ വ്യാഖ്യാനത്തിൽ കണ്ടതുപോലെ, തൗറാത്ത് അവതരിപ്പിച്ചതിന് ശേഷം ഇസ്റാഈല്യർ അതിനെ വേണ്ടതുപോലെ ശരിക്കും പിൻപറ്റണമെന്ന് അവരോട് കൽപിച്ചുവെന്നുതന്നെയാണ് ഇവിടെയും ഉദ്ദേശ്യം. അഥവാ, തൗറാത്ത് അവതരിപ്പിച്ചപ്പോൾ തന്നെ മല ഉയർത്തിക്കാട്ടി അതിൽ വിശ്വസിക്കണമെന്നും, അതിനെ സ്വീകരിക്കണമെന്നും നിർബ്ബന്ധിച്ചുവെന്നല്ല ഉദ്ദേശ്യം.

(2) മല ഉയർത്തി എന്നു അവിടെ പറഞ്ഞതിന്റെ ഉദ്ദേശ്യം - ഇവിടെ വിശദീകരിച്ചതുപോലെ - മല അവരുടെ തലക്കുമീതെ ഒരു കുട - അല്ലെങ്കിൽ തണൽ - എന്നോണം ആയിത്തീരുമാറ് കട പുഴക്കി പൊക്കിക്കാട്ടുകയും, അത് തങ്ങളുടെ മേൽ വീണുപോയേക്കുമെന്ന് അവർ ഭയപ്പെടുകയും ചെയ്തു എന്നാകുന്നു. ഈ അവസരത്തിലാണ് തൗറാത്ത് മുറുകെ പിടിക്കണമെന്നും അതിലുള്ളതൊക്കെ ശരിക്കും ഓർമ വെക്കണമെന്നും അവരോട് കൽപിക്കുന്നത്. അഥവാ മല അതിന്റെ യഥാ സ്ഥാനത്ത് തന്നെ നിന്നുകൊണ്ട് ഒന്ന് കുലുങ്ങുകയും, ആ കുലുക്കം നിമിത്തമോ, അല്ലെങ്കിൽ ഒരു കുടയെന്നോണം വളരെ പൊക്കത്തിൽ കുത്തനെ ഉയർന്നു നിൽക്കുന്ന കാഴ്ച നിമിത്തമോ മല തങ്ങളുടെ മേൽ വീണേക്കുമെന്ന് അതിന്റെ അടിവാരത്തിൽ നിൽക്കുന്ന ഇസ്റാഈല്യർക്ക് തോന്നിപ്പോകുകയുമല്ല ഉണ്ടായത്.

അസാധാരണ സംഭവങ്ങളെയെല്ലാം ദുർവ്യാഖ്യാനം ചെയ്യുന്നതിൽ പ്രത്യേകം താൽപര്യമെടുക്കാറുള്ള യുക്തിവാദക്കാരായ ചില ആളുകൾ ഈ സംഭവത്തിന്റെ അസാധരണത്വം ഇല്ലാതാക്കുവാൻ ഇവിടെ നടത്തിക്കാണുന്ന സൂത്രങ്ങൾ ഇവയാണ്:

(1) മല ഉയർത്തിയ ഈ സംഭവവും, അല്ലാഹുവിനെ പ്രത്യക്ഷത്തിൽ കാണണമെന്നു ഇസ്റാഈല്യർ ആവശ്യപ്പെടുമ്പോഴുണ്ടായ കമ്പന സംഭവവും ഒന്നു തന്നെയാണെന്ന് അവർ ജൽപിക്കുന്നു.

(2) മല അവരുടെ തലക്ക് മീതെ ഉയർത്തി എന്നു പറഞ്ഞതിന്റെ താൽപര്യം മല

അവരുടെ മീതെ വളരെ ഉയരത്തിൽ കുത്തനെ ഉയർന്നു നിന്നിരുന്നുവെന്നാണെന്നും അവർ സമർത്ഥിക്കുന്നു.

(3) അതുകൊണ്ട് മലയുടെ അടിവാരത്തിൽ നിന്നിരുന്ന അവർക്ക് മലയെ ഒരു കുടപോലെ തോന്നിയിരുന്നുവെന്നാണ് അതു അവരിൽ വീഴുമെന്ന് അവർ ധരിച്ചു ( وَظَنُّوٓاْ أَنَّهُۥ وَاقِعُۢ بِهِمْ )വെന്ന് പറഞ്ഞതിന് അവർ അർത്ഥമാക്കുന്നത്.

(4) മല ഉയർത്തിപ്പിടിച്ചുകൊണ്ട് തൗറാത്തിൽ വിശ്വസിക്കണമെന്ന് കൽപിക്കുന്നത് അവരെ നിർബന്ധിച്ചു വിശ്വസിപ്പിക്കലാണ്. നിർബന്ധിച്ചു വിശ്വസിപ്പിക്കുന്ന സമ്പ്രദായം ഇസ്‌ലാമിലില്ല താനും. എന്നത്രെ മറ്റൊന്ന്. വാസ്തവത്തിൽ മല ഉയർത്തിപ്പിടിച്ചുകൊണ്ട് തൗറാത്തിലോ, മൂസാ നബി (അ) യിലോ വിശ്വസിക്കുവാനാണ് അവരോട് കൽപിച്ചതെന്ന് അല്ലാഹുവാകട്ടെ, റസൂലാകട്ടെ പറഞ്ഞിട്ടില്ല. ക്വുർആൻ വ്യാഖ്യാതാക്കളും പറയുന്നില്ല. എന്നിരിക്കെ, ഇവർ സ്വയം ഒരു ആരോപണം കെട്ടിച്ചമച്ച് അതിനെ എതിർക്കുക മാത്രമാണിത് ഇതിനൊന്നും ഇവിടെ മറുപടി പറഞ്ഞു ദീർഘിപ്പിക്കുവാൻ മുതിരുന്നില്ല.

## വിഭാഗം - 22

وَإِذْ أَخَذَ رَبُّكَ مِنۢ بَنِىٓ ءَادَمَ مِن ظُهُورِهِمْ ذُرِّيَّتَهُمْ وَأَشْهَدَهُمْ عَلَىٰٓ أَنفُسِهِمْ أَلَسْتُ بِرَبِّكُمْ ۖ

**﴾172﴿ ആദമിന്റെ മക്കളിൽ നിന്ന്- അവരുടെ മുതുകുകളിൽ നിന്ന് - നിന്റെ റബ്ബ് അവ(രവ)രുടെ സന്തതികളെ (പുറത്ത്) എടുക്കുകയും, അവരെ അവരുടെ സ്വന്തം പേരിൽ തന്നെ സാക്ഷ്യപ്പെടുത്തുകയും ചെയ്ത സന്ദർഭം (ഓർക്കുക) ഞാൻ നിങ്ങളുടെ റബ്ബ് അല്ലെയോ ? (എന്ന് പറഞ്ഞും കൊണ്ട്)**

قَالُواْ بَلَىٰ ۛ شَهِدْنَآ ۛ

**അവർ പറഞ്ഞു : അല്ലാതേ ! [അങ്ങിനെത്തന്നെ] ഞങ്ങൾ (ഇതാ) സാക്ഷ്യം വഹിച്ചിരിക്കുന്നു.**

أَن تَقُولُواْ يَوْمَ ٱلْقِيَـٰمَةِ إِنَّا كُنَّا عَنْ هَـٰذَا غَـٰفِلِينَ ﴿١٧٢﴾

**നിശ്ചയമായും ഞങ്ങൾ ഇതിനെപ്പറ്റി അശ്രദ്ധരായിരുന്നുവെന്ന് ക്വിയാമത്തു നാളിൽ നിങ്ങൾ പറഞ്ഞേക്കുമെന്നതിനാലത്രെ (ഇങ്ങിനെ ചെയ്തത്)**

أَوْ تَقُولُوٓاْ إِنَّمَآ أَشْرَكَ ءَابَآؤُنَا مِن قَبْلُ وَكُنَّا ذُرِّيَّةً مِّنۢ بَعْدِهِمْ ۖ

**﴾173﴿ അല്ലെങ്കിൽ മുമ്പ് ഞങ്ങളുടെ പിതാക്കൾ ശിർക്ക് ചെയ്തു [അല്ലാഹുവിന് പങ്കുകാരെയുണ്ടാക്കി] ഞങ്ങൾ അവരുടെ ശേഷം (അവരുടെ) സന്തതികളായിരിക്കുകയും ചെയ്തുവെന്നേ**

യുള്ളൂ എന്നു നിങ്ങൾ പറഞ്ഞേക്കു ന്നതിനാൽ.

أَفَتُهْلِكُنَا بِمَا فَعَلَ ٱلْمُبْطِلُونَ ﴿١٧٣﴾

എന്നിരിക്കെ, (ആ) വ്യർത്ഥകാരികൾ ചെയ്തതിന് ഞങ്ങളെ നീ (ശിക്ഷിച്ചു) നശിപ്പിക്കുകയാണോ ? ! (എന്നും നിങ്ങൾ പറഞ്ഞേക്കുമെന്നതിനാൽ)

وَكَذَٰلِكَ نُفَصِّلُ ٱلْءَايَٰتِ وَلَعَلَّهُمْ يَرْجِعُونَ ﴿١٧٤﴾

﴾174﴿ അപ്രകാരം നാം ആയത്തു [ലക്ഷ്യം] കളെ വിശദീകരിച്ചു തരുന്നു; അവർ മടങ്ങുകയും ചെയ്തേക്കാമല്ലോ.

---

﴾172﴿ وَإِذْ أَخَذَ എടുത്ത്(പിടിച്ച) സന്ദർഭം رَبُّكَ നിന്റെ റബ്ബ് مِنۢ بَنِيٓ ءَادَمَ ആദമിന്റെ മക്കളിൽ (സന്തതികളിൽ)നിന്ന് مِن ظُهُورِهِمْ അവരുടെ മുതുകുകളിൽ നിന്ന് ذُرِّيَّتَهُمْ അവരുടെ സന്തതികളെ وَأَشْهَدَهُمْ അവരെ സാക്ഷ്യപ്പെടുത്തുകയും (ചെയ്ത-ചെയ്തു) عَلَىٰٓ أَنفُسِهِمْ അവരുടെ സ്വന്തങ്ങളുടെ മേൽ أَلَسْتُ ഞാനല്ലയോ بِرَبِّكُمْ നിങ്ങളുടെ റബ്ബ് قَالُوا അവർ പറഞ്ഞു بَلَىٰ അല്ലാതെ, (അതെ) شَهِدْنَا ഞങ്ങൾ സാക്ഷ്യം വഹിച്ചു أَن تَقُولُوا നിങ്ങൾ പറഞ്ഞേക്കുമെന്നതിനാൽ, പറയുമെന്നതിന് يَوْمَ الْقِيَامَةِ ഖിയാമത്തു നാളിൽ إِنَّا كُنَّا നിശ്ചയമായും ഞങ്ങളായിരുന്നു عَنْ هَٰذَا ഇതിനെപ്പറ്റി غَافِلِينَ അശ്രദ്ധർ, ബോധരഹിതർ. ﴾173﴿ أَوْ تَقُولُوا അല്ലെങ്കിൽ നിങ്ങൾ പറഞ്ഞേക്കു (പറയു)മെന്നതിനാൽ إِنَّمَا أَشْرَكَ ശിർക്കു ചെയ്യുക (മാത്രം)ചെയ്തു, പങ്കു ചേർത്തതേയുള്ളൂ آبَاؤُنَا ഞങ്ങളുടെ പിതാക്കൾ مِن قَبْلُ മുമ്പ് وَكُنَّا ഞങ്ങളായിരിക്കയും ചെയ്തു, ഞങ്ങളായിരുന്നു ذُرِّيَّةً സന്തതികൾ (മക്കൾ) مِّنۢ بَعْدِهِمْ അവരുടെ ശേഷം أَفَتُهْلِكُنَا അപ്പോൾ (എന്നിരിക്കെ) ഞങ്ങളെ നീ നശിപ്പിക്കുന്നുവോ بِمَا فَعَلَ ചെയ്തതുകൊണ്ട് الْمُبْطِلُونَ വ്യർത്ഥകാരികൾ, നിരർത്ഥം പ്രവർത്തിച്ചവർ ﴾174﴿ وَكَذَٰلِكَ അപ്രകാരം نُفَصِّلُ നാം വിശദീകരിക്കുന്നു الآيَاتِ ആയത്തുകൾ, ലക്ഷ്യങ്ങളെ وَلَعَلَّهُمْ അവരാകുകയും ചെയ്യാമല്ലോ, ആയേക്കുവാനും يَرْجِعُونَ അവർ മടങ്ങും.

---

ആദമിന്റെ മക്കളുടെ - മനുഷ്യരുടെ - മുതുകുകളിൽ നിന്ന് അവരുടെ സന്തതികളെ പുറത്ത് കൊണ്ടുവരുകയും ഞാൻ നിങ്ങളുടെ റബ്ബല്ലേ എന്നു അല്ലാഹു അവരോട് ചോദിക്കയും അതെ എന്നു അവർ അതിന് മറുപടി പറഞ്ഞു സാക്ഷ്യം വഹിക്കുകയും ചെയ്തുവെന്ന് ഈ വചനത്തിൽ അല്ലാഹു അറിയിക്കുന്നു. ഈ പറഞ്ഞതിന്റെ താൽപര്യം വിവരിക്കുന്നതിൽ മുൻഗാമികളും പിൻഗാമികളുമായ വ്യാഖ്യാതാക്കൾക്കിടയിൽ വ്യത്യസ്തമായ അഭിപ്രായഗതികൾ കാണാം. അവയിൽ പ്രധാനമായത് താഴെ കാണുന്ന രണ്ടഭിപ്രായങ്ങളാകുന്നു:-

(1) അല്ലാഹുവിന്റെ ഏകത്വത്തെക്കുറിച്ചുള്ള ബോധം മനുഷ്യനിൽ പ്രകൃത്യാതന്നെ അല്ലാഹു നിക്ഷേപിച്ചുവെച്ചിട്ടുണ്ട്. ആ ശുദ്ധ പ്രകൃതിയോടു കൂടിയാണ് ഒരോരുത്തരും ജനിച്ചു പുറത്ത് വരുന്നതും. നൈസർഗികമായ ഈ ബോധം നിമിത്തം തൗഹീദിന് വിരുദ്ധമായ നിലപാടുകളൊന്നും സ്വീകരിക്കാതിരിക്കുവാൻ ഓരോ മനുഷ്യനും ബാധ്യസ്ഥനാണ്. പരപ്രേരണ നിമിത്തമോ, ചുറ്റുപാടുകളുടെ സ്വാധീനം കൊണ്ടോ അവൻ ശിർക്കിലേക്ക് വഴുതിപ്പോകുന്ന പക്ഷം അവൻ അതിന് ഉത്തരവാദിയുമായിരിക്കും. ഈ നൈസർഗിക ബോധത്തെയാണ് ഈ വചനത്തിൽ സൂചിപ്പിക്കുന്നത് എന്നത്രെ പല മഹാൻമാരും സ്വീകരിച്ച അഭിപ്രായം. താഴെ കാണുന്നതുപോലുള്ള ഹദീഥുകളാണ് ഈ അഭിപ്രായത്തിന് അവർ തെളിവായെടുക്കുന്നത്. നബിﷺ പറഞ്ഞതായി അബൂഹുറയ്റ (റ) ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇതാകുന്നു : എല്ലാ കുട്ടികളും ജനിക്കുന്നത് ശുദ്ധ പ്രകൃതിയോടെയാണ്, എന്നിട്ട് അവന്റെ മാതാപിതാക്കൾ അവനെ യഹൂദിയും, ക്രിസ്ത്യാനിയും, മജൂസിയുമാക്കുകയാണ് ചെയ്യുന്നത്. (ബു.മു) ഇയാദ്വുബ്നുഹിമാർ ( (عياض بن حمار (رضي ) ഉദ്ധരിച്ച ഒരു നബി വചനം ഇങ്ങിനെയാണ്. അല്ലാഹു പറയുന്നു: എന്റെ അടിയാൻമാരെ ഞാൻ ഋജുമാനസരായി സൃഷ്ടിച്ചിരിക്കുന്നു. എന്നിട്ട് പിശാചുക്കൾ വന്ന് അവരുടെ മതത്തിൽ നിന്ന് അവരെ പിഴപ്പിച്ചുകൊണ്ടുപോകുകയും, ഞാൻ അവർക്ക് അനുവദനീയമാക്കിയത് അവർക്ക് നിഷിദ്ധമാക്കുകയും ചെയ്യുന്നു (മു.) ഈ ആശയം വ്യക്തമാക്കുന്ന ഹദീഥുകൾ വേറെയും കാണാം.

(2) ആദം നബി(അ)യുടെ മുതുകിൽ നിന്ന്; അദ്ദേഹത്തിൽ നിന്ന് ഉണ്ടാകുവാൻ പോകുന്ന സന്തതികളെ - അവരുടെ അണുധൂളികളെ അല്ലെങ്കിൽ ആത്മാക്കളെ-അല്ലാഹു പുറത്തെടുക്കുകയും, അവർ വലതു പക്ഷക്കാരായും (സൗഭാഗ്യവാന്മാരായും) ഇടതുപക്ഷക്കാരായും (ദുർഭാഗ്യവാന്മാരായും) വേർതിരിയുകയും ചെയ്തുവെന്ന് കാണിക്കുന്ന പല ഹദീഥുകളും വന്നിട്ടുണ്ട്. ചിലതിൽ അല്ലാഹുവാണ് തങ്ങളുടെ റബ്ബ് എന്ന് അവർ സമ്മതിച്ചു സാക്ഷ്യപ്പെടുത്തിയതായും വന്നിരിക്കുന്നു. ഈ സംഭവത്തെപ്പറ്റിയാണ് ഈ വചനത്തിൽ പ്രസ്താവിച്ചിരിക്കുന്നത് എന്നത്രെ രണ്ടാമത്തെ അഭിപ്രായം. അല്ലാഹുവാണ് തങ്ങളുടെ റബ്ബ് എന്ന തൗഹീദ് അവർ സാക്ഷ്യപ്പെടുത്തിയ വിവരം - ഇബ്നു കഥീർ (റ) ചൂണ്ടിക്കാട്ടിയത് പോലെ- നബിﷺയുടെ പ്രസ്താവനയായി ('മർഫൂആ'യി) ക്കൊണ്ടല്ല നിവേദനം ചെയ്യപ്പെട്ടിരിക്കുന്നത്. ഇബ്നു അബ്ബാസ് (റ)ന്റെയും, ഇബ്നു ഉമർ (റ) ന്റെയും പ്രസ്താവനകളായി ('മൗകൂഫു'കളായി)ക്കൊണ്ടാണുള്ളത്. ഇത് സംബന്ധിച്ച് വന്ന ഹദീഥുകളിൽ ചിലത് ദുർബ്ബലമാണെങ്കിലും സംഭവത്തെ അടിയോടെ നിഷേധിക്കുവാൻ വയ്യാത്ത വിധം ബലവത്താണ് ചിലത്. പക്ഷേ, ഈ വചനത്തിൽ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് ആ സംഭവം തന്നെയാണോ എന്നുള്ളതാണ് തർക്ക വിഷയം. ചില രിവായത്തുകളിൽ ഈ വചനത്തിന്റെ ഉദ്ദേശ്യമെന്ന നിലക്കു തന്നെ പ്രസ്തുത സംഭവം ഉദ്ധരിക്കപ്പെട്ടിരിക്കുന്നത് ശരിയാണ്. എന്നാലും താഴെ ഇബ്നുകഥീർ (റ)ന്റെ പ്രസ്താവനയിൽ ചൂണ്ടിക്കാട്ടിയത് പോലുള്ള കാരണങ്ങളെ പരിഗണിക്കുമ്പോൾ ഒന്നാമത്തെ അഭിപ്രായമാണ് കൂടുതൽ ശരിയായതെന്ന് കാണാം. الله اعلم.

മേൽകണ്ട രണ്ട് അഭിപ്രായങ്ങൾക്കും ആസ്പദങ്ങളായ പല ഹദീഥുകളും രിവായത്തുകളും ഉദ്ധരിക്കുകയും, രണ്ടാമത്തെ വിഭാഗത്തിൽ പെട്ട ഹദീഥുകളുടെ ചില അവ്യക്തതകളും, മേൽ സൂചിപ്പിച്ചത് പോലെയുള്ള ന്യൂനതകളും ചൂണ്ടിക്കാട്ടുകയും ചെയ്തശേഷം ഇബ്നുകഥീർ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ ഒരു പ്രസ്താവന

ചെയ്തിരിക്കുന്നു. അതിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: ഇതുകൊണ്ടാണ് അബൂ ഹുറയ്റഃ (റ)യുടെയും ഇയാദ് (റ) ന്റെയും ഹദീഥുകളിൽ വന്ന പ്രകാരം, മനുഷ്യരെ തൗഹീദിന്റെ പ്രകൃതിയോടെ സൃഷ്ടിച്ചിരിക്കുന്നുവെന്നാണ് ഈ വചനത്തിലെ സാക്ഷ്യ പ്പെടുത്തൽ കൊണ്ട് ഉദ്ദേശ്യമെന്ന് മുൻഗാമികളിലും പിൻഗാമികളിലുമുള്ള പല ആളു കളും പറയുന്നത്. ഹസൻ ബസ്വരീ (റ) ഈ ആയത്തിന് ഈ വ്യാഖ്യാനം തന്നെ യാണ് നൽകിയിരിക്കുന്നത്. ആദമിന്റെ മക്കളുടെ മുതുകുകളിൽ നിന്ന് നിന്റെ റബ്ബ് പുറത്തെടുത്തു وَإِذْ أَخَذَ رَبُّكَ مِنۢ بَنِىٓ ءَادَمَ مِن ظُهُورِهِمْ എന്നാണ് അല്ലാഹു പറഞ്ഞിരിക്കു ന്നത്. ആദമിൽ നിന്ന് പുറത്തെടുത്തുവെന്നോ, ആദമിന്റെ മുതുകിൽ നിന്ന് പുറത്തെ ടുത്തുവെന്നോ (من آدم او من ظهر آدم) പറഞ്ഞിട്ടില്ല. അവരുടെ സന്തതികൾ (ذُرِّيَّتَهُمْ) എന്നു പറഞ്ഞത് തലമുറകളായും സമൂഹങ്ങളായും വരുന്ന എല്ലാവരെയും ഉദ്ദേശി ച്ചാകുന്നു. അവരെ തങ്ങളുടെ സ്വന്തങ്ങളുടെ പേരിൽ സാക്ഷ്യപ്പെടുത്തി; ഞാൻ നിങ്ങ ളുടെ റബ്ബല്ലയോ എന്നു ചോദിച്ചു: അവർ അതെ എന്ന് ഉത്തരം പറഞ്ഞു وَأَشْهَدَهُمْ عَلَىٰٓ أَنفُسِهِمْ أَلَسْتُ بِرَبِّكُمْ قَالُوا۟ بَلَىٰ എന്നൊക്കെ പറഞ്ഞതിന്റെ ഉദ്ദേശ്യം വാക്കു കൊണ്ടോ സ്ഥിതിഗതികൾകൊണ്ടോ അങ്ങിനെ സാക്ഷ്യപ്പെടുത്തുന്നവരായിട്ടാണ് അവരെ സൃഷ്ടിച്ചിരിക്കുന്നത് എന്നുമാകുന്നു. സാക്ഷ്യപ്പെടുത്തലും ചോദ്യവും ചില പ്പോൾ വാക്കുകൊണ്ടല്ലാതെ സ്ഥിതിഗതികൾ വഴിയും ഉണ്ടാകാറുണ്ട്. ഉദാഹരണമായി: തങ്ങളുടെ മേൽ അവിശ്വാസത്തിന് സാക്ഷ്യം വഹിക്കുന്നവരായിക്കൊണ്ട് മുശ്രിക്കു കൾക്ക് അല്ലാഹുവിന്റെ പള്ളികൾ പരിപാലിക്കുവാൻ പാടില്ല. (مَا كَانَ لِلْمُشْرِكِينَ أَن يَعْمُرُوا۟ ....) എന്ന് (9:17-ൽ) പറഞ്ഞതിന്റെ അർത്ഥം അവർ വാക്കു മൂലം തന്നെ സാക്ഷ്യപ്പെടുത്തുന്നവരാണെന്നല്ല. വാക്കുമൂലമോ സ്ഥിതി ഗതികൾ മൂലമോ സാക്ഷ്യപ്പെടുത്തുന്നവരാകുന്നുവെന്നത്രെ. അതുപോലെത്തന്നെ നിങ്ങൾ ചോദിക്കുന്നതിൽ നിന്നെല്ലാം നിങ്ങൾക്ക് അവൻ നൽകിയിരിക്കു ന്നു(وَءَاتَىٰكُم مِّن كُلِّ مَا سَأَلْتُمُوهُ) എന്ന (14:34) വാക്യവും (ഇവിടെയും വാക്കു മൂലം മാത്രം ചോദിക്കുന്നത് എന്നല്ല ഉദ്ദേശ്യം)

ഇബ്നു കഥീർ (റ) തുടർന്നു പറയുന്നു : ശിർക്ക് പ്രവർത്തിക്കുന്നവർക്ക് എതി രെയുള്ള ഒരു ന്യായമായിക്കൊണ്ടാണ് ഈ സാക്ഷ്യപ്പെടുത്തൽ നിലകൊള്ളുന്നതെന്ന വസ്തുതയും ഈ വ്യാഖ്യാനമാണ് ഇവിടെ ഉദ്ദേശ്യമെന്നുള്ളതിന് തെളിവാകുന്നു. മറ്റേ അഭിപ്രായക്കാർ പറഞ്ഞതു പോലെയുള്ള ഒരു സംഭവം ഉണ്ടായിട്ടുണ്ടെന്നുവെ ക്കുന്ന പക്ഷം, അത് എല്ലാവർക്കും എതിരെയുള്ള ന്യായമായിരിക്കണമെങ്കിൽ, ഓരോ രുത്തർക്കും ആ സംഭവം ഓർമയുണ്ടായിരിക്കേണ്ടതുമാണ്. എനി (അതു ഓർമയില്ലെ ങ്കിൽ തന്നെയും) റസൂൽﷺ ആ സംഭവം വിവരിച്ചു തരുന്നുണ്ടല്ലോ-അതു മതിയ ല്ലോ-എന്നു പറയപ്പെടുന്ന പക്ഷം, അതിനുള്ള മറുപടി ഇതാണ് : ഇത് മാത്രമല്ല, റസൂ ലുകൾ കൊണ്ടു വരുന്ന എല്ലാ വാർത്തകളും വ്യാജമാക്കുന്നവരാണ് മുശ്രിക്കുകൾ. (പിന്നെ, ഇതെങ്ങിനെയാണ് അവർക്കെതിരിൽ ഒരു ന്യായമായിത്തീരുക ?!) ഈ സാക്ഷ്യപ്പെടുത്തലാകട്ടെ. അവർക്കെതിരിൽ ഒരു പ്രത്യേക ന്യായമായിട്ടാണ് പറയ പ്പെട്ടിരിക്കുന്നതും. ഇത്രയും പറഞ്ഞതിൽ നിന്നു മനസ്സിലായി ആ സാക്ഷ്യപ്പെടുത്തൽ കൊണ്ട് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് തൗഹീദിനെ സമ്മതിക്കുന്ന ശുദ്ധ പ്രകൃതിയാണെ ന്ന്. അതുകൊണ്ടാണ് അതിനെത്തുടർന്ന് .....ان تقولوا انا كنا عن هذا غافلين (ഞങ്ങൾ ഇതിനെപ്പറ്റി നിശ്ചയമായും അശ്രദ്ധരായിരുന്നുവെന്ന് നിങ്ങൾ പറഞ്ഞേക്കുമെന്നതു കൊണ്ടാണ്-അഥവാ പറയാതിരിക്കുവാൻ വേണ്ടിയാണ് - ഇങ്ങിനെ ചെയ്തത്....) എന്നു പറഞ്ഞിരിക്കുന്നതും ( اهـ:ابن كثير )

അല്ലാഹുവിന്റെ ഏകത്വത്തെക്കുറിച്ചുള്ള നൈസർഗിക ബോധത്തോടെ മനുഷ്യരെ സൃഷ്ടിച്ചിട്ടുള്ളതിനെയാണ് ഈ വചനത്തിൽ ഉദ്ദേശിച്ചിരിക്കുന്നത് എന്ന അഭിപ്രായം സ്വീകരിക്കുന്നവരെല്ലാം ആദം (അ)ന്റെ മുതുകിൽ നിന്ന് അദ്ദേഹത്തിന്റെ സന്തതികളെ അല്ലാഹു പുറത്തെടുക്കുകയും, അവർ സൗഭാഗ്യവാന്മാരും ദുർഭാഗ്യവാന്മാരുമായി വേർതിരിയുകയും ചെയ്തുവെന്ന് ഹദീഥുകളിൽ വന്നിട്ടുള്ളതിനെ നിഷേധിക്കുന്നവരാണെന്ന് ധരിക്കരുത്. അതിന്റെ സാദ്ധ്യതയെപ്പറ്റി ഇമാം റാസീ (റ) മുതലായവർ പ്രത്യേകം വിവരിച്ചിരിക്കുന്നത് കാണാം. സയ്യിദ് ഖുത്വ്ബ് (റ) ഇതു സംബന്ധിച്ച് പറഞ്ഞ ചില വാക്കുകൾ ശ്രദ്ധാർഹമാകുന്നു. അദ്ദേഹം പ്രസ്തുത സംഭവത്തെ ചൂണ്ടിക്കൊണ്ട് പറയുകയാണ്: "എങ്ങിനെയാണ് ഈ കരാർ വാങ്ങിയതും, സാക്ഷ്യപ്പെടുത്തിയതും ? ഞാൻ നിങ്ങളുടെ റബ്ബല്ലയോ എന്നു ചോദിച്ചതും, അതെ എന്ന് അവർ ഉത്തരം പറഞ്ഞതും എങ്ങിനെയാണ് ? ഇതിനുള്ള മറുപടി: അല്ലാഹുവിന്റെ സത്തയെപ്പോലെത്തന്നെ അവന്റെ പ്രവൃത്തിയും അദൃശ്യകാര്യമാണ്. അവന്റെ സത്തയെപ്പറ്റി മനസ്സിലാക്കുവാൻ കഴിയാത്ത കാലത്തോളം അവന്റെ പ്രവൃത്തി എങ്ങിനെയാണെന്നും മനസ്സിലാക്കുവാൻ മനുഷ്യനു കഴിയുകയില്ല. പിന്നെ അവൻ ആകാശത്തേക്കു തിരിഞ്ഞു-അതൊരു പുകയായിരുന്നു" (41:11) പിന്നെ അവൻ അർശിന്മേൽ ആരോഹണം ചെയ്തു (7:54) ആകാശങ്ങൾ അവന്റെ വലങ്കയ്യിൽ ചുരുട്ടി പിടിക്കപ്പെട്ടതാണ് (39:67) എന്നിങ്ങനെ അല്ലാഹുവിന്റെ പ്രവൃത്തികളായി സ്പഷ്ടമായ ഭാഷയിൽ (ക്വുർആനിൽ) അവൻ പറഞ്ഞതെല്ലാം തന്നെ-അതെങ്ങിനെയാണ് എന്ന്-കണ്ടുപിടിക്കുവാൻ ശ്രമം നടത്താതെ, അതു സമ്മതിക്കുവാനേ നമുക്ക് നിവൃത്തിയുള്ളൂ. കാരണം لَيْسَ كَمِثْلِهِ شَيْءٌ (അവനെപ്പോലെ മറ്റൊരു വസ്തുവും ഇല്ല. (42:11).......' ( في ظلال القرآن)

وَٱتْلُ عَلَيْهِمْ نَبَأَ ٱلَّذِىٓ ءَاتَيْنَٰهُ ءَايَٰتِنَا فَٱنسَلَخَ مِنْهَا فَأَتْبَعَهُ ٱلشَّيْطَٰنُ فَكَانَ مِنَ ٱلْغَاوِينَ ﴿١٧٥﴾

**﴾175﴿ (നബിയേ) നമ്മുടെ ദൃഷ്ടാന്തങ്ങളെ നാം നൽകുകയും, എന്നിട്ട് അവയിൽ നിന്ന് ഊരി ഒഴിയുകയും ചെയ്ത ഒരുവന്റെ വൃത്താന്തം അവർക്ക് നീ ഓതി ക്കേൾപ്പിക്കുക ; അങ്ങിനെ, പിശാചു അവന്റെ പിന്നാലെകൂടി ; എന്നിട്ട് അവൻ ദുർമാർഗികളിൽ പെട്ടവനായി ത്തീർന്നു.**

وَلَوْ شِئْنَا لَرَفَعْنَٰهُ بِهَا وَلَٰكِنَّهُۥٓ أَخْلَدَ إِلَى ٱلْأَرْضِ وَٱتَّبَعَ هَوَىٰهُ ۚ

**﴾176﴿ നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ, അവനെ അവ [ആ ദൃഷ്ടാന്തങ്ങൾ] മൂലം നാം ഉയർത്തുകതന്നെ ചെയ്യുമായിരുന്നു. എങ്കിലും അവൻ ഭൂമിയിലേക്ക് ശാശ്വതത്വം നടിച്ചു [അതിലേക്ക് ചാഞ്ഞു] ; തന്റെ ഇച്ഛയെ അവൻ പിൻപറ്റുകയും**

ചെയ്തു.

فَمَثَلُهُۥ كَمَثَلِ ٱلْكَلْبِ إِن تَحْمِلْ عَلَيْهِ يَلْهَثْ أَوْ تَتْرُكْهُ يَلْهَث ۚ ذَّٰلِكَ مَثَلُ ٱلْقَوْمِ ٱلَّذِينَ كَذَّبُوا۟ بِـَٔايَـٰتِنَا ۚ

അപ്പോൾ, അവന്റെ ഉപമ നായയുടെ മാതിരിയാകുന്നു. (അതായത്) നീ അതിനോട് എതിർത്താൽ അത് (കിതച്ചുകൊണ്ട് വാ പിളർന്നു)നാവ് തൂക്കിയിടും; അല്ലെങ്കിൽ നീ അതിനെ (എതിർക്കാതെ) വിട്ടു കളഞ്ഞാലും അത് (കിതച്ചുകൊണ്ട് വാ പിളർന്നു)നാവ് തൂക്കിയിടും. അത് നമ്മുടെ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കിയ ജനങ്ങളുടെ ഉപമയാകുന്നു.

فَٱقْصُصِ ٱلْقَصَصَ لَعَلَّهُمْ يَتَفَكَّرُونَ ﴿١٧٦﴾

അതിനാൽ, (ഈ) കഥ അവർക്ക് നീ വിവരിച്ചുകൊടുക്കുക, അവർ ചിന്തിക്കുവാൻ വേണ്ടി,

سَآءَ مَثَلًا ٱلْقَوْمُ ٱلَّذِينَ كَذَّبُوا۟ بِـَٔايَـٰتِنَا وَأَنفُسَهُمْ كَانُوا۟ يَظْلِمُونَ ﴿١٧٧﴾

﴿177﴾ ഉപമയിൽ വളരെ ചീത്തയത്രെ, നമ്മുടെ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കുകയും, തങ്ങളുടെ സ്വന്തങ്ങളോട് തന്നെ അക്രമം പ്രവർത്തിച്ചുകൊണ്ടിരിക്കുകയും ചെയ്ത ജനത (യുടെ ഉപമ)!

---

﴿175﴾ وَاتْلُ عَلَيْهِمْ അവർക്ക് നീ ഓതിക്കൊടുക്കുക (ഓതിക്കേൾപ്പിക്കുക) نَبَأَ الَّذِي യാതൊരുവന്റെ വൃത്താന്തം (വർത്തമാനം) آتَيْنَاهُ അവനു നാം നൽകി آيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ فَانْسَلَخَ എന്നിട്ടവൻ ഊരിപ്പോയി, കഴിച്ചലായി مِنْهَا അവയിൽ നിന്ന് فَأَتْبَعَهُ അപ്പോൾ അവനു പിന്നാലെകൂടി الشَّيْطَانُ പിശാച് فَكَانَ അങ്ങനെ അവനായി مِنَ الْغَاوِينَ ദുർമാർഗികളിൽപെട്ട (വൻ) ﴿176﴾ وَلَوْ شِئْنَا നാം ഉദ്ദേശിച്ചിരുന്നെങ്കിൽ لَرَفَعْنَاهُ അവനെ നാം ഉയർത്തുകതന്നെ ചെയ്തിരുന്നു بِهَا അവ മൂലം وَلَٰكِنَّهُ എങ്കിലും അവൻ أَخْلَدَ ശാശ്വതത്വം നടിച്ചു (ശാശ്വതനെന്നപോലെയായി) إِلَى الْأَرْضِ ഭൂമിയിലേക്ക് وَاتَّبَعَ പിൻപറ്റുകയും ചെയ്തു هَوَاهُ തന്റെ ഇച്ഛയെ فَمَثَلُهُ അപ്പോൾ അവന്റെ ഉപമ, മാതൃക, ഉദാഹരണം كَمَثَلِ ഉപമപോലെ(മാതിരി)യാണ് الْكَلْبِ നായയുടെ إِنْ تَحْمِلْ നീ തിരക്കിയാൽ (എതിർത്താൽ) عَلَيْهِ അതിനോട്, അതിനെതിരെ يَلْهَثْ അത് (കിതച്ചു)നാവു തൂക്കിയിടും (വാ പിളർന്ന് നാക്കുനീട്ടും) أَوْ تَتْرُكْهُ അല്ലെങ്കിൽ നീ അതിനെ വിട്ടുകളഞ്ഞാലും يَلْهَثْ അത് നാവ് തൂക്കിയിടും ذَٰلِكَ مَثَلُ അതു ഉപമ(മാതൃക)യാണ് الْقَوْمِ الَّذِينَ യാതൊരു ജനങ്ങളുടെ كَذَّبُوا അവർ വ്യാജമാക്കി بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ فَاقْصُصِ അതിനാൽ നീ കഥ പറയുക (വിവരിച്ചു കൊടുക്കു

ക) الْقَصَصَ (ഈ) കഥ, കഥനം لَعَلَّهُمْ അവരാകുവാൻ, ആയേക്കാം يَتَفَكَّرُونَ അവർ ചിന്തിക്കും ﴾177﴿ سَاءَ വളരെ (എത്രയോ)ചീത്ത, ദുഷിച്ചത് مَثَلًا ഉപമയാൽ, മാതൃകയാൽ, ഉദാഹരണം الْقَوْمُ ജനത, ജനങ്ങൾ الَّذِينَ كَذَّبُوا വ്യാജമാക്കിയവരായ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ وَأَنْفُسَهُمْ അവരുടെ സ്വന്തങ്ങളെത്തന്നെ كَانُوا അവരായിരുന്നു, ആയിക്കൊണ്ടിരുന്നു يَظْلِمُونَ അവർ അക്രമം ചെയ്യുക

---

ദൃഷ്ടാന്തങ്ങൾ വഴി നേർമാർഗവും സത്യവും മനസ്സിലാക്കുവാനുള്ള പാണ്ഡിത്യം ലഭിച്ചിട്ട് പിന്നെയും ഭൂമിയിൽ നിത്യവാസിയാണെന്ന ഭാവേന ഐഹികമായ കാര്യലാഭങ്ങളെ മോഹിച്ചുകൊണ്ട് അതെല്ലാം അവഗണിച്ചു തള്ളുകയും, പിശാചിന്റെ ദുരുപദേശങ്ങൾക്ക് വഴങ്ങി ദുർമാർഗിയായി അധഃപതിക്കുകയും ചെയ്ത പണ്ഡിതന്റെ ഉപമയാണ് ഈ വചനങ്ങളിൽ വിവരിക്കുന്നത്. ഈ വ്യക്തി ഏതായിരുന്നുവെന്ന് നിർണയിച്ചു പറയത്തക്ക തെളിവുകളൊന്നുമില്ല. ഇസ്റാഈല്യരിൽ ഉണ്ടായിരുന്ന ബൽആമുബ്നു ബാഊറാ(بَلْعَام بِنُ بَاعُورَا)യാണെന്ന് പല വ്യാഖ്യാതാക്കളും പറഞ്ഞു കാണുന്നു. വേറെ ചിലർ ഉമയ്യത്തുബ്നു അബിസ്സ്വൽത്ത് (أَمَيَّة بن ابي الصلت) ആണെന്നും മറ്റും പറഞ്ഞു കാണാം. ആരായിരുന്നാലും -ഒരു പ്രത്യേക വ്യക്തിയെ ഉദ്ദേശിച്ചു പറഞ്ഞതല്ലെന്നിരുന്നാൽ പോലും-അല്ലാഹു വിവരിച്ച ദുർഗുണങ്ങളോട് കൂടിയ എല്ലാ പണ്ഡിതനെയും ബാധിക്കുന്ന ഉപമയാണിത് എന്നുള്ളതിൽ സംശയമില്ല.

ബൽആമിനെപ്പറ്റി പറയപ്പെടുന്നത് ഇങ്ങനെയാണ് : അവൻ നന്നായി പഠിച്ചറിഞ്ഞ പണ്ഡിതനും സച്ചരിതനുമായിരുന്നു. പ്രാർത്ഥനകൾക്ക് വേഗം ഉത്തരം കിട്ടാറുള്ളവനായിരുന്നു. പിന്നീട് ശത്രുക്കളിൽ നിന്ന് കൈക്കൂലി വാങ്ങി മൂസാ നബി (അ) ക്കെതിരിൽ പ്രാർത്ഥന നടത്തുവാൻ ശ്രമിച്ചു. പക്ഷേ പ്രാർത്ഥിച്ചപ്പോൾ നാവിൽ വന്നത് മറിച്ചായിരുന്നു. അങ്ങനെ അവന് ഇഹവും പരവും നഷ്ടപ്പെട്ടു. പിന്നീട് സ്ഥിതിഗതികൾ കൂടുതൽ ദുഷിക്കുകയും ജനങ്ങളെ ദുർമാർഗത്തിലേക്ക് പ്രേരിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. ബൈബ്ളിൽ ഇവനെപ്പറ്റി പല പ്രസ്താവനകളും കാണാം *(*)* ബെയോറിന്റെ മകനായ ബിലെയാം എന്നാണ് അതിൽ ഇയാളുടെ പേര് പറഞ്ഞി

---

***(*) ബൈബ്ളിന്റെ പഴയനിയമത്തിൽ, സംഖ്യാ പുസ്തകം 22-24 എന്നീ അദ്ധ്യായങ്ങളിലും, പുതിയ നിയമത്തിൽ, 2. പത്രോസ് : 2 ൽ 15, വെളിപാട് 2 ൽ 14 യൂദാ 1 ൽ 11 എന്നിവിടങ്ങളിലും പ്രസ്താവിക്കപ്പെട്ടുകാണാം. ബൈബ്ളിലെ പ്രസ്താവനകളെ അടിസ്ഥാനമാക്കി വേദപുസ്തക നിഘണ്ടുവിൽ ഇവനെപ്പറ്റി പറഞ്ഞതിന്റെ ചുരുക്കം ഇതാണ്: അവൻ (ബെലയോറിന്റെ മകൻ ബിലെയാം) ലക്ഷണം അറിയുന്നവനും സമർത്ഥനുമായിരുന്നു. ഇസ്റാഈല്യർ സീനാ മരുഭൂമിയിലൂടെ മോവാബി (موأب) ലെത്തിയപ്പോൾ അവിടത്തെ രാജാവ് അവനെ വിളിപ്പിച്ച് ഇസ്റാഈല്യരെ ശപിക്കുവാനാവശ്യപ്പെട്ടു. അതിനൊരുങ്ങിയ ശേഷം അവസാനം ശപിക്കുന്നതിന് പകരം അനുഗ്രഹിക്കുകയാണ് ചെയ്തത്. ഈ വഞ്ചന നിമിത്തം രാജാവ് നിശ്ചയ പ്രകാരമുള്ള വാഗ്ദാനം നിറവേറ്റിയില്ല. ഇവൻ ഇസ്റാഈല്യരെ ദുർന്നടപ്പിന് പ്രേരിപ്പിച്ചു. വഞ്ചന, ദ്രവ്യമോഹം, അറിവുണ്ടായിട്ടും അതിനെതിരായി പ്രവർത്തിക്കൽ, ബുദ്ധി മുതലായ അനുഗ്രഹങ്ങളെ ദുരുപയോഗപ്പെടുത്തൽ എന്നിങ്ങിനെ പല കാര്യങ്ങളിലും ഇവന്റെ ചരിത്രത്തിൽ നിന്നും വേദ പണ്ഡിതൻമാരായ ആളുകൾ പാഠം പഠിക്കേണ്ടതാകുന്നു. (വേദ പു. നി. പുറം 297)***

രിക്കുന്നത്. ഒരു പക്ഷേ, അതിൽ നിന്നായിരിക്കാം ഈ അഭിപ്രായം ഉത്ഭവിച്ചിരിക്കുന്നത്. അല്ലാഹുവിനറിയാം. ഉമയ്യത്തുബ്നു അബീസ്വൽത്ത് നബിയുടെ കാലത്ത് ജീവിച്ച ഒരു കവിയായിരുന്നു. ഇയാളും വളരെ പഠിച്ചറിഞ്ഞ ബുദ്ധിമാനായിരുന്നു. അടുത്ത കാലത്ത് ഒരു പ്രവാചകൻ വരാനുണ്ടെന്ന് ഉമയ്യത്തു പറഞ്ഞിരുന്നു. പക്ഷേ, അതു താനായിരിക്കുമെന്നായിരുന്നു തന്റെ പ്രതീക്ഷ. എന്നാൽ, സംഭവിച്ചത് മറ്റൊന്നായപ്പോൾ ഉമയ്യത്ത് പാടുമാറി, മുശ്രിക്കുകളുടെ പക്ഷത്തു ചേരുകയും, കവിതകൾ വഴി അവർക്ക് പിൻബലം നൽകുകയും ചെയ്തുകൊണ്ടിരുന്നു. അവന്റെ വിജ്ഞാനപരമായ ചില കവിതകളെപ്പറ്റി അവന്റെ കവിത വിശ്വസിച്ചു: അവന്റെ ഹൃദയം വിശ്വസിച്ചിട്ടില്ല എന്നു നബിﷺ പറഞ്ഞതായി നിവേദനം വന്നിരിക്കുന്നു.

സത്യവും നേർവഴിയും ഇന്നതാണെന്ന് ശരിക്കും അറിവുണ്ടായിരുന്നിട്ടും ഐഹിക കാര്യലാഭങ്ങൾക്കും സ്വാർത്ഥങ്ങൾക്കുംവേണ്ടി കൃതിമ ഫത്വകൾ കൊടുക്കുക സത്യത്തിനും സദാചാരത്തിനും വിരുദ്ധമായ സംരംഭങ്ങളിൽ മനഃപൂർവ്വം ഏർപ്പെടുക, സ്വാർത്ഥങ്ങൾക്കും കക്ഷി താൽപര്യത്തിനും വേണ്ടി മതവിധികൾ ദുർവ്യാഖ്യാനം ചെയ്യുക മുതലായ കൃത്യങ്ങൾ നടത്തുന്ന പണ്ഡിതന്മാരെ എല്ലാകാലത്തും കാണാം. ഇക്കാലത്ത് കൂടുതലും കാണും. ഇങ്ങിനെയുള്ള എല്ലാ പണ്ഡിതന്മാർക്കുമുള്ള ഉപമ തന്നെയാണ് അല്ലാഹു ഇവിടെ എടുത്തു കാണിച്ച നായയുടെ ഉപമയും. നായയോടാണ് അവരെ അല്ലാഹു ഉപമിച്ചിരിക്കുന്നതെന്ന വസ്തുത തന്നെ മതി അവരുടെ ദുഷ്ചെയ്തികളുടെ നികൃഷ്ടത മനസ്സിലാക്കുവാൻ. നായയെക്കുറിച്ചുള്ള വർണന കൂടി കണക്കിലെടുക്കുമ്പോൾ അല്ലാഹുവിന് അവരോടുള്ള അറപ്പും വെറുപ്പും എത്ര കടുത്തതാണെന്നും ഗ്രഹിക്കാവുന്നതാണ്. വായ പിളർന്ന് നാവ് പുറത്തേക്ക് തൂക്കിയിട്ട് കിതച്ചും കൊണ്ടായിരിക്കും നായ സാധാരണ നടക്കുക. ആരെങ്കിലും ഉപദ്രവിക്കുമ്പോഴും അല്ലാത്തപ്പോഴും അതങ്ങിനെത്തന്നെ. അതിന്റെ തീറ്റയിലും വികാര പ്രകടനങ്ങളിലും മാത്രമെ അതിന് ശ്രദ്ധയുണ്ടായിരിക്കുകയുള്ളൂ. അതുപോലെയാണ് ഇവരുടെയും സ്ഥിതിയെന്ന് അല്ലാഹുപറയുന്നു. അതായത് ഇവരുടെ ദുഷ്ചെയ്തികളെപ്പറ്റി ആരെങ്കിലും ഗുണദോഷിക്കുകയോ, എതിർക്കുകയോ ചെയ്യുന്നതുകൊണ്ടൊന്നും അവരുടെ നിലയിൽ മാറ്റം വരുന്നതല്ല. കാരണം അവരുടെ ലക്ഷ്യം ഭൗതിക നേട്ടമാണ്. അതിനുള്ള വളഞ്ഞ മാർഗങ്ങൾ ആരായുന്നതിൽ നിരതരായിരിക്കും അവർ. അതിന് വേണ്ടി എന്തുചെയ്യാനും അവർ മടിക്കുകയുമില്ല. തങ്ങളുടെ അറിവിന് എതിരായി പ്രവർത്തിക്കുക മാത്രമല്ല അവർ ചെയ്യുന്ന കുറ്റം. തങ്ങൾക്ക് അല്ലാഹുവിങ്കൽ ലഭിക്കുമായിരുന്ന ഉന്നത പദവികളെ നഷ്ടപ്പെടുത്തി പകരം ഐഹികമായ നിസ്സാര നേട്ടങ്ങൾക്ക് പ്രാധാന്യം നൽകുകയും അതിന് വേണ്ടി തന്നിഷ്ടങ്ങൾ പ്രവർത്തിക്കുകയുമാണവർ ചെയ്യുന്നത്. ഇത്കൊണ്ടൊക്കെത്തന്നെയാണ് അല്ലാഹു അവരോട് ഇത്രയും കടുത്ത വെറുപ്പ് പ്രകടിപ്പിക്കുന്നതും. അല്ലാഹു നമ്മെ കാത്തു രക്ഷിക്കട്ടെ. ആമീൻ. അല്ലാഹു പറയുന്നു:-

مَن يَهْدِ ٱللَّهُ فَهُوَ ٱلْمُهْتَدِى ۖ وَمَن يُضْلِلْ فَأُو۟لَـٰٓئِكَ هُمُ ٱلْخَـٰسِرُونَ ﴿١٧٨﴾

**﴾178﴿ ഏതൊരുവനെ അല്ലാഹു നേർമാർഗത്തിലാക്കുന്നുവോ അവനത്രെ നേർമാർഗം പ്രാപിക്കുന്നവൻ, ഏതൊരുവരെ അല്ലാഹു വഴിപിഴവിലാക്കുന്നുവോ അക്കൂട്ടരത്രെ നഷ്ടപ്പെട്ടവരും.**

﴾178﴿ مَنْ ആർ, ഏതൊരുവൻ يَهْدِ നേർമാർഗത്തിലാക്കുന്നുവോ اللَّهُ അല്ലാഹു فَهُوَ എന്നാലവനത്രെ الْمُهْتَدِي നേർമാർഗം പ്രാപിക്കുന്നവൻ وَمَنْ ആർ, ഏതൊരാൾ يُضْلِلْ അവൻ വഴിപിഴവിലാക്കുന്നുവോ فَأُولَئِكَ എന്നാൽ അക്കൂട്ടർ هُمُ അവരെത്രെ الْخَاسِرُونَ നഷ്ടപ്പെട്ടവർ

സൂറഃ ക്വസ്വസ്വിൽ നബിﷺയെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു: إِنَّكَ لا تَهْدِي مَنْ أَحْبَبْتَ.... (നിശ്ചയമായും, നീ ഇഷ്ടപ്പെട്ടവരെ നീ നേർമാർഗത്തിലാക്കുകയില്ല. എങ്കിലും അല്ലാഹു ഉദ്ദേശിക്കുന്നവരെ അവൻ നേർമാർഗത്തിലാക്കുന്നു. നേർമാർഗം പ്രാപിക്കുന്നവരെപ്പറ്റി അവൻ നല്ലവണ്ണം അറിയുന്നവനുമത്രെ. (ക്വസ്വസ് 56) നേർമാർഗം ഇന്നതാണെന്ന് അറിഞ്ഞതുകൊണ്ടോ മറ്റൊരാൾ ഉപദേശിച്ചതുകൊണ്ടോ ആരും നേർമാർഗത്തിലായിക്കൊള്ളണമെന്നില്ല. അതിന് അല്ലാഹുവിങ്കൽ നിന്നുള്ള സഹായവും തൗഫീക്വും അനിവാര്യമാകുന്നു. അത് ലഭിക്കാത്തവർ വഴിപിഴച്ചവർ തന്നെ. അതുകൊണ്ടാണല്ലോ കഴിഞ്ഞ വചനത്തിൽ പ്രസ്താവിക്കപ്പെട്ടതുപോലെയുള്ള ആളുകൾ അവർക്ക് വിവരമുണ്ടായിട്ടും-വഴി പിഴച്ചു പോകുന്നത്. അല്ലാഹു നാം എല്ലാവരെയും അവൻ നേർമാർഗം നൽകി അനുഗ്രഹിക്കുന്ന സൗഭാഗ്യവാൻമാരിൽ ഉൾപ്പെടുത്തട്ടെ ആമീൻ. അടുത്ത വചനം നോക്കുക:-

وَلَقَدْ ذَرَأْنَا لِجَهَنَّمَ كَثِيرًا مِّنَ الْجِنِّ وَالْإِنسِ ۖ لَهُمْ قُلُوبٌ لَّا يَفْقَهُونَ بِهَا وَلَهُمْ أَعْيُنٌ لَّا يُبْصِرُونَ بِهَا وَلَهُمْ آذَانٌ لَّا يَسْمَعُونَ بِهَا ۚ أُولَٰئِكَ كَالْأَنْعَامِ بَلْ هُمْ أَضَلُّ ۚ أُولَٰئِكَ هُمُ الْغَافِلُونَ ﴿١٧٩﴾

**﴾179﴿ ജിന്നുകളിൽ നിന്നും, മനുഷ്യരിൽ നിന്നും വളരെ ആളുകളെ ജഹന്നമി [നരകത്തി]നുവേണ്ടി നാം സൃഷ്ടിച്ചുണ്ടാക്കിയിട്ടുണ്ട് : അവർക്ക് ഹൃദയങ്ങളുണ്ട്, അവകൊണ്ട് അവർ ഗ്രഹിച്ചു മനസ്സിലാക്കുകയില്ല; അവർക്ക് കണ്ണുകളുണ്ട്, അവകൊണ്ട് കണ്ടറിയുകയില്ല. അവർക്ക് കാതുകളുണ്ട്, അവകൊണ്ട് അവർ കേട്ടറിയുകയില്ല ; അക്കൂട്ടർ കാലികളെപ്പോലെയാകുന്നു; എന്നല്ല, (അവയെക്കാൾ) അധികം വഴി പിഴച്ചവരാകുന്നു. അക്കൂട്ടർ തന്നെയാണ് അശ്രദ്ധൻമാർ:**

﴾179﴿ وَلَقَدْ തീർച്ചയായും ഉണ്ട് ذَرَأْنَا നാം സൃഷ്ടിച്ചുണ്ടാക്കി لِجَهَنَّمَ ജഹന്നമിന് വേണ്ടി كَثِيرًا വളരെ (ആളുകളെ) مِنَ الْجِنِّ ജിന്നിൽനിന്നും وَالإِنْسِ മനുഷ്യരിൽ നിന്നും لَهُمْ അവർക്കുണ്ട്, ഉണ്ടായിരിക്കും قُلُوبٌ ഹൃദയങ്ങൾ, മനസ്സുകൾ لايَفْقَهُونَ അവർ ഗ്രഹിക്കുകയില്ല بِهَا അവ കൊണ്ട്, അവയാൽ وَلَهُمْ അവർക്കുണ്ട് أَعْيُنٌ കണ്ണുക(ളും)ൾ لا يُبْصِرُونَ بِهَا അതുകൊണ്ട് അവർ കാണുകയില്ല وَلَهُمْ آذَانٌ അവർക്ക് കാതുകളുമുണ്ട് لايَسْمَعُونَ بِهَا അതുകൊണ്ട് അവർ കേൾക്കുകയില്ല أُولَئِكَ അക്കൂട്ടർ كَالأَنْعَامِ കാലി

കളെ (ആടുമാടു ഒട്ടകങ്ങളെ)പ്പോലെയാണ് بَلْ എങ്കിലും, പക്ഷേ, എന്നല്ല هُمْ അവർ أَضَلُّ കൂടുതൽ വഴിപിഴച്ചവരാണ് أُولَٰئِكَ هُمُ അക്കൂട്ടർ തന്നെ الْغَافِلُونَ അശ്രദ്ധർ, ബോധ രഹിതർ

ചിന്തിച്ചു മനസ്സിലാക്കുവാനുള്ള ഹൃദയവും, കണ്ടു മനസ്സിലാക്കുവാനുള്ള കണ്ണും, കേട്ടു മനസ്സിലാക്കുവാനുള്ള കാതും ഇവയാണല്ലോ കാര്യങ്ങൾ വിവേചിച്ചറിയുവാനും സത്യാസത്യങ്ങൾ മനസ്സിലാക്കുവാനുമുള്ള മാർഗങ്ങൾ. അവയെല്ലാം ഉണ്ടായിരുന്നിട്ടും അവ ഉപയോഗപ്പെടുത്താതെ-അല്ലെങ്കിൽ ദുരുപയോഗപ്പെടുത്തിക്കൊണ്ട്-സത്യ യാഥാർത്ഥ്യങ്ങൾ ഗ്രഹിക്കുകയും അതനുസരിച്ച് ചരിക്കുകയും ചെയ്യാതിരിക്കുന്നവർ നരകത്തിലേക്ക് വിറകായി സൃഷ്ടിക്കപ്പെട്ടവരാകുന്നു. അഥവാ അവരുടെ പര്യവസാനം നരകശിക്ഷയായിരിക്കും. അവർ നാൽക്കാലി മൃഗങ്ങളെക്കാൾ മോശപ്പെട്ടവരാണ് എന്ന് അല്ലാഹു അറിയിക്കുന്നു. ഇവർ നരകത്തിന് അവകാശപ്പെട്ടവരായിരിക്കുവാനുള്ള കാരണം ഇതിൽ നിന്നും വ്യക്തമാണ്. നാൽക്കാലികളെ സംബന്ധിച്ചിടത്തോളം ബാഹ്യത്തിൽ അവർക്ക് പ്രസ്തുത ഗ്രഹണേന്ദ്രിയങ്ങൾ നൽകപ്പെട്ടിട്ടുണ്ടെങ്കിലും വിവേചിച്ചറിയുവാനുള്ള ബുദ്ധിശക്തി നൽകപ്പെട്ടിട്ടില്ല. അവ സന്മാർഗത്തിൽ ചരിക്കണമെന്നോ, ദുർമാർഗത്തിൽ ചരിക്കരുതെന്നോ ശാസിക്കപ്പെട്ടിട്ടുമില്ല. ആ സ്ഥിതിക്ക് ഇങ്ങിനെയുള്ള അശ്രദ്ധരായ ആളുകൾ നാൽക്കാലികളെക്കാൾ മോശപ്പെട്ടവരാണെന്ന് വ്യക്തം തന്നെ. ആദ് സമുദായത്തിന്റെ അക്രമങ്ങളെയും, അവർക്ക് നൽകപ്പെട്ട ശിക്ഷയെയും കുറിച്ച് പറഞ്ഞ ശേഷം അവർക്ക് ആഗതിവന്നു ചേരുവാനുള്ള കാരണം പറഞ്ഞ കൂട്ടത്തിൽ അല്ലാഹു പറയുന്നു: "അവർക്ക് നാം കേൾവിയും, കാഴ്ചയും, ഹൃദയവും നൽകിയിരുന്നു. എന്നാൽ, അവരുടെ കേൾവിയാകട്ടെ, കാഴ്ചയാകട്ടെ, ഹൃദയമാകട്ടെ, ഒട്ടും തന്നെ അവർക്ക് ഉപകരിച്ചില്ല (കാരണം) അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെ അവർ നിഷേധിച്ചുകൊണ്ടിരുന്നതിനാൽ (46:26)

ആരെല്ലാമാണ് തങ്ങളുടെ ഗ്രഹണേന്ദ്രിയങ്ങൾ ഉപയോഗപ്പെടുത്തി സൻമാർഗം സ്വീകരിക്കുക, ആരൊക്കെയാണ് അങ്ങിനെ ചെയ്യാതിരിക്കുക എന്നു അല്ലാഹുവിന് നേരത്തെത്തന്നെ അറിയാമല്ലോ. അത്രയുമല്ല, ഭൂത-വർത്തമാന-ഭാവികാലങ്ങളിലെ ചെറുതും വലുതുമായ സകല കാര്യങ്ങളും സസൂക്ഷ്മം അവൻ അറിയുന്നു. അവന്റെ അറിവിനെതിരായി ഒന്നും സംഭവിക്കുകയുമില്ല. ജിന്നുകളിൽ നിന്നും മനുഷ്യരിൽ നിന്നും വളരെ ആളുകളെ നാം നരകത്തിന് വേണ്ടി സൃഷ്ടിച്ചിരിക്കുന്നു (وَلَقَدْ ذَرَأْنَا لِجَهَنَّمَ كَثِيرًا...) എന്നു പറഞ്ഞത് ഈ യാഥാർത്ഥ്യത്തിലേക്ക് വിരൽ ചൂണ്ടുന്നു. രണ്ട് വർഗങ്ങൾക്കും സത്യാസത്യങ്ങൾ വിവേചിച്ചറിയുവാനുള്ള മാർഗങ്ങൾ അല്ലാഹു നൽകിയിട്ടുണ്ട്. അവരിൽ പലരും അത് യഥാവിധി ഉപയോഗപ്പെടുത്തുകയില്ല. അങ്ങനെ അവർക്ക് നരകം ആധാരമായിത്തീരുന്നുവെന്ന് സാരം. എന്നല്ലാതെ-ഒരു ലക്കും ലഗാനും കൂടാതെ-കുറെ അധികം ആളുകളെ നരകത്തിലും ബാക്കിയുള്ളവരെ സ്വർഗത്തിലും ആക്കുമെന്നല്ല ഉദ്ദേശ്യം. മനുഷ്യവർഗത്തിലും ജിന്നു വർഗത്തിലും നല്ലവരും ചീത്തപ്പെട്ടവരും ഉണ്ടാകാവുന്ന പ്രകൃതിസ്വഭാവത്തോടുകൂടിയാണ് അവർ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. അതുകൊണ്ട് തന്നെയാണ്സ്വർഗവും നരകവും സ്ഥാപിക്കപ്പെട്ടിരിക്കുന്നതും. സ്വർഗത്തെപ്പറ്റി അത് സൂക്ഷ്മത പാലിക്കുന്നവർക്ക്-അഥവാ ഭയഭക്തൻമാർക്ക്-വേണ്ടി ഒരുക്കിവെക്കപ്പെട്ടിരിക്കുന്നുവെന്നും(3:133) അത് അല്ലാ

ഹുവിലും അവന്റെ റസൂലുകളിലും വിശ്വസിക്കുന്നവർക്കുവേണ്ടി ഒരുക്കിവെക്കപ്പെട്ടിരിക്കുന്നുവെന്നും (57:21) നരകത്തെപ്പറ്റി അതു അവിശ്വാസികൾക്കുവേണ്ടി ഒരുക്കിവെക്കപ്പെട്ടിരിക്കുന്നുവെന്നും (2:24, 3:131) അല്ലാഹു പ്രസ്താവിച്ചിട്ടുണ്ടല്ലോ.

وَلِلَّهِ ٱلْأَسْمَآءُ ٱلْحُسْنَىٰ فَٱدْعُوهُ بِهَا ۖ وَذَرُوا۟ ٱلَّذِينَ يُلْحِدُونَ فِىٓ أَسْمَـٰٓئِهِۦ ۚ سَيُجْزَوْنَ مَا كَانُوا۟ يَعْمَلُونَ ﴿١٨٠﴾

**﴾180﴿ അല്ലാഹുവിന് ഏറ്റവും നല്ലതായ [അത്യുൽകൃഷ്ടമായ] നാമങ്ങളുണ്ട് ; ആകയാൽ അവ [ആ നാമങ്ങൾ] കൊണ്ട് നിങ്ങൾ അവനെ വിളിച്ചു പ്രാർത്ഥിച്ചു കൊള്ളുവിൻ. അവന്റെ നാമങ്ങളിൽ ക്രമക്കേടു കാണിക്കുന്നവരെ നിങ്ങൾ വിട്ടുകളയുകയും ചെയ്യുവിൻ.**

**അവർ പ്രവർത്തിച്ചു വരുന്നതിന് അവർക്ക് വഴിയെ പ്രതിഫലം നൽകപ്പെടും.**

وَمِمَّنْ خَلَقْنَآ أُمَّةٌ يَهْدُونَ بِٱلْحَقِّ وَبِهِۦ يَعْدِلُونَ ﴿١٨١﴾

**﴾181﴿ നാം സൃഷ്ടിച്ചവരിൽ ഒരു സമൂഹം (ആളുകൾ) ഉണ്ട്: അവർ യഥാർത്ഥം അനുസരിച്ച് (മറ്റുള്ളവർക്ക്) മാർഗദർശനം നൽകുന്നു ; അതനുസരിച്ച് തന്നെ നീതി പ്രവർത്തിക്കുകയും ചെയ്യുന്നു.**

---

﴾180﴿ وَلِلَّهِ അല്ലാഹുവിനുണ്ട് الأَسْمَاءُ നാമങ്ങൾ, പേരുകൾ الْحُسْنَى ഏറ്റവും നല്ല, അത്യുൽകൃഷ്ടമായ فَادْعُوهُ അതിനാൽ അവനെ നിങ്ങൾ വിളിക്കു (പ്രാർത്ഥിക്കു)വിൻ بِهَا അവകൊണ്ട്, അവയാൽ وَذَرُوا നിങ്ങൾ വിട്ടുകളയുകയും ചെയ്യുവിൻ الَّذِينَ യാതൊരു കൂട്ടരെ يُلْحِدُونَ അവർ ക്രമക്കേട് കാണിക്കുന്നു, തെറ്റിപ്പോകുന്നു, വക്രത കാണിക്കുന്നു فِي أَسْمَائِهِ അവന്റെ നാമങ്ങളിൽ سَيُجْزَوْنَ അവർക്ക് വഴിയെ പ്രതിഫലം നൽകപ്പെടും مَا كَانُوا അവരായിരുന്നതിന് يَعْمَلُونَ അവർ പ്രവർത്തിക്കും ﴾181﴿ وَمِمَّنْ خَلَقْنَا നാം സൃഷ്ടിച്ചവരിലുണ്ട്, സൃഷ്ടിച്ചവരിൽപെട്ടതാണ് أُمَّةٌ ഒരു സമൂഹം, ഒരു കൂട്ടക്കാർ يَهْدُونَ അവർ മാർഗദർശനം നൽകുന്നു, വഴികാട്ടുന്നു بِالْحَقِّ യഥാർത്ഥമനുസരിച്ച്, യഥാർത്ഥവുമായി وَبِهِ അതുകൊണ്ട് തന്നെ يَعْدِلُونَ അവർ നീതി പാലി(പ്രവർത്തി)ക്കുന്നു

---

ഒരു വസ്തുവെ മറ്റുള്ളവയിൽ നിന്ന് വേർ തിരിച്ചറിയുവാൻ വേണ്ടി ഉപയോഗിക്കുന്ന സംജ്ഞകൾക്കാണ് നാമങ്ങൾ അഥവാ പേരുകൾ എന്ന് പറയുന്നത്. ചിലപ്പോൾ അവയിൽ അതത് വസ്തുവിന്റെ ഏതെങ്കിലും ഗുണവിശേഷങ്ങളും ഉൾക്കൊണ്ടിരിക്കും. അല്ലാഹുവിന്റെ നാമങ്ങളെ സംബന്ധിച്ചിടത്തോളം അവ കേവലം ചില സംജ്ഞാ നാമങ്ങളോ സാധാരണ വിശേഷണ നാമങ്ങളെപ്പോലെയുള്ളവയോ അല്ല.

ഓരോ നാമവും വളരെ ഉന്നതവും ഉൽകൃഷ്ടവുമായ ആശയങ്ങൾ ഉൾക്കൊള്ളുന്നതും, അതിവിപുലമായ അർത്ഥസാരങ്ങൾ അടങ്ങിയതുമായ വിശേഷണങ്ങളായിരിക്കും. അതുകൊണ്ടാണ് അവന്റെ നാമങ്ങളെക്കുറിച്ച് الْأَسْمَاءُ الْحُسْنَىٰ(ഏറ്റവും നല്ലതായ – അത്യുൽകൃഷ്ടമായ–നാമങ്ങൾ) എന്നു പറയപ്പെടുന്നത്. ആ നാമങ്ങളിൽ തന്നെ അവനെ വിളിക്കുകയും പ്രാർത്ഥിക്കുകയും വേണമെന്നും, അവയിൽ ക്രമകേടു കാണിക്കുന്നവരെ അനുകരിക്കാതെ വിട്ടുകളയണമെന്നും അല്ലാഹു കൽപിക്കുന്നു. അവന്റെ മഹത്വത്തിനും പരിശുദ്ധതക്കും യോജിക്കുന്ന നാമങ്ങൾ ഏതേതാണെന്ന് ശരിക്ക് അറിയേണമെങ്കിൽ അവനിൽ നിന്നോ, അവന്റെ റസൂലിൽ നിന്നോ തന്നെ അതു അറിയേണ്ടിയിരിക്കുന്നു. അതുകൊണ്ടാണ് ക്വുർആനിലോ ഹദീഥിലോ വന്നതല്ലാത്ത നാമങ്ങളെ അല്ലാഹുവിന്റെ നാമങ്ങളായി ഉപയോഗിച്ചുകൂടാ എന്ന് മിക്ക പണ്ഡിതന്മാരും അഭിപ്രായപ്പെട്ടിരിക്കുന്നതും.

അവന്റെ പരമോന്നതിക്കും പരിശുദ്ധതക്കും അനുയോജ്യമല്ലാത്ത പേരുകളിൽ അവനെ സംബോധന ചെയ്യുക, അങ്ങിനെയുള്ള വാക്കുകളാൽ അവനെ വിശേഷിപ്പിക്കുക, അവനു മാത്രം യോജിക്കുന്നതോ അവന്റെ നാമവിശേഷണമായി അറിയപ്പെട്ടതോ ആയ വാക്കുകളിൽ മറ്റുള്ളവരെ വിശേഷിപ്പിക്കുക മുതലായതെല്ലാം അവന്റെ നാമങ്ങളിൽ വക്രതയും ക്രമക്കേടും കാണിക്കൽ (الْحَاد) തന്നെ. അല്ലാഹുവിന് മാത്രം ഉപയോഗിക്കപ്പെടാവുന്ന റഹ്മാൻ, ജഗദീശ്വരൻ, ശഹീൻശാഹ് (രാജാധി രാജൻ)പോലെയുള്ള പേരുകൾ മനുഷ്യർക്ക് നൽകുന്നതും ഇക്കൂട്ടത്തിൽ ഉൾപ്പെടുന്നു. എല്ലാറ്റിനും പ്രത്യക്ഷത്തിൽ ശിർക്കിന്റെ കലർപ്പ് കാണുന്നില്ലെങ്കിൽ തന്നെയും അല്ലാഹുവിന്റെ മഹത്വത്തെ തരം താഴ്ത്തിക്കാണിക്കുകയെന്ന ദോഷത്തിൽ നിന്നും അതൊന്നും ഒഴിവാകുന്നില്ല. അതുകൊണ്ടാണ് അങ്ങിനെ ചെയ്യുന്നവർക്ക് അതിന് വഴിയെ പ്രതിഫലം നൽകപ്പെടുന്നതാണെന്ന് അല്ലാഹു താക്കീത് നൽകുന്നത്. സൂക്ഷ്മമായി പരിശോധിച്ചാൽ ശിർക്ക്പരമായ അന്ധവിശ്വാസങ്ങളിൽ അധികവും അല്ലാഹുവിന്റെ നാമങ്ങളെ മനസ്സിലാക്കിയതിലോ ഉപയോഗപ്പെടുത്തുന്നതിലോ വന്ന പാകപ്പിഴവുകളിൽ നിന്നായിരിക്കും അവയുടെ ഉൽഭവമെന്ന് കാണാവുന്നതാണ്.

അല്ലാഹുവിന് തൊണ്ണൂറ്റൊമ്പത് നാമങ്ങൾ ഉണ്ടെന്നും അവ സൂക്ഷ്മമായി പഠിച്ചവർ സ്വർഗത്തിൽ പ്രവേശിക്കുമെന്നും നബിﷺ അരുളിച്ചെയ്തതായി അബൂഹുറയ്റഃ (റ)യിൽ നിന്നും ബുഖാരിയും മുസ്ലിമും (റ) രേഖപ്പെടുത്തിയിട്ടുണ്ട്. ആ നാമങ്ങൾ ഉൾക്കൊള്ളുന്ന ആശയങ്ങൾ ഗ്രഹിക്കുകയും, അവയെക്കുറിച്ച് ബോധവാനായിരിക്കുകയും ചെയ്യുക എന്നത്രെ, അവയെ സൂക്ഷിച്ചു പഠിക്കുക എന്നതിന്റെ താൽപര്യം. അല്ലാതെ–ചിലർ ധരിച്ചുവശായതുപോലെ–ആ പേരുകൾ മനഃപ്പാഠമാക്കി വെച്ച് ഉരുവിടുക എന്നല്ല. ചില രിവായത്തുകളിൽ ഈ തൊണ്ണൂറ്റൊമ്പത് നാമങ്ങൾ ഇന്നിന്നവയാണെന്ന് വിവരിക്കപ്പെട്ടു കാണാമെങ്കിലും – ഇബ്നുകഥീർ (റ) മുതലായവർ വ്യക്തമാക്കിയതുപോലെ – ക്വുർആനിൽ നിന്നു ചിലർ മനസ്സിലാക്കി എടുത്തത് മാത്രമാണവ. മേൽകണ്ട നബി വചനത്തിൽ തൊണ്ണൂറ്റൊമ്പത് നാമങ്ങൾ ഉണ്ടെന്നല്ലാതെ, തൊണ്ണൂറ്റൊമ്പതെണ്ണം മാത്രമെയുള്ളൂവെന്ന് പ്രസ്താവിച്ചിട്ടില്ലാത്തത്കൊണ്ട് അതിലധികം പേരുകൾ ഉണ്ടാകാമെന്നതിന് അത് എതിരല്ലെന്നും പല മഹാന്മാരും ചൂണ്ടിക്കാട്ടിയിരിക്കുന്നു. അല്ലാഹുവിന്റെ നാമങ്ങളുടെ ആധിക്യം അവന്റെ ഉൽകൃഷ്ടഗുണങ്ങളുടെ ആധിക്യത്തെയാണ് കുറിക്കുന്നത്.

ജിന്നുകളിലും മനുഷ്യരിലുമുള്ള വളരെ ആളുകൾ നരകത്തിലേക്കുള്ളവരാണെന്നും, അതിനുള്ള കാരണം ഇന്നതാണെന്നും മുമ്പ് പ്രസ്താവിച്ചുവല്ലോ. എന്നാൽ

മറ്റൊരു വിഭാഗം ആളുകളുമുണ്ട് അവർ സത്യവും യാഥാർത്ഥ്യവും മനസ്സിലാക്കി അത നുസരിച്ച് ചരിക്കുകയും, മറ്റുള്ളവരെ അതിലേക്ക് ക്ഷണിക്കുകയും ചെയ്തുകൊണ്ടി രിക്കും: അവർ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെ അവഗണിക്കുകയോ, അവന്റെ നാമ ങ്ങളിൽ ക്രമക്കേടു കാണിക്കുകയോഇല്ല എന്നൊക്കെയാണ് രണ്ടാമത്തെ വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്. ഒരു ഹദീഥിൽ നബിﷺ പറഞ്ഞതിന്റെ സാരം ഇപ്രകാരമാകുന്നു: ഈ സമുദായത്തിൽ ഒരു വിഭാഗം ആളുകൾ കിയാമത്തു നാൾവരേക്കും സത്യത്തിൽ അടിയുറച്ചു നിലകൊള്ളുന്നവരായി ഉണ്ടായിരിക്കും. മറ്റുള്ളവർ അവരെ കൈവെടിയു കയോ, അവരോട് ഭിന്നിച്ചു നിൽക്കുകയോ ചെയ്തതുകൊണ്ട് അവർക്ക് തടസ്സം നേരി ടുകയില്ല. (ബു.മു) ഇങ്ങിനെയുള്ള സത്യസന്ധൻമാരിൽ അല്ലാഹു നമ്മെ ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ آمِين

## വിഭാഗം - 23

وَٱلَّذِينَ كَذَّبُواْ بِـَٔايَـٰتِنَا سَنَسۡتَدۡرِجُهُم مِّنۡ حَيۡثُ لَا يَعۡلَمُونَ ﴿١٨٢﴾

**﴿182﴾ നമ്മുടെ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കിയവരാകട്ടെ, അവർ അറി യാത്ത വിധത്തിലൂടെ അവരെ നാം പടിപടിയായി കൊണ്ടുവന്നു (ശിക്ഷി ച്ചു)കൊള്ളാം**

وَأُمۡلِي لَهُمۡۚ إِنَّ كَيۡدِي مَتِينٌ ﴿١٨٣﴾

**﴿183﴾ അവർക്ക് നാം താമസം, ചെയ്തു കൊടുക്കുകയും ചെയ്യും. നിശ്ചയമായും എന്റെ തന്ത്രം ശക്തി മത്തായതാകുന്നു.**

---

﴿182﴾ وَالَّذِينَ كَذَّبُوا വ്യാജമാക്കിയവരാകട്ടെ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ سَنَسْتَدْرِجُهُمْ നാം അവരെ പടിപടിയായിക്കൊണ്ടുവരും, പതുക്കെ കൊണ്ടുവരും مِنْ حَيْثُ വിധത്തിലൂടെ لَا يَعْلَمُونَ അവർ അറിയാത്ത ﴿183﴾ وَأُمْلِي നാം താമസം (അയവ്)നൽകും, നീട്ടിയിട്ടുകൊടുക്കും لَهُمْ അവർക്ക് إِنَّ كَيْدِي നിശ്ചയമായും എന്റെ തന്ത്രം, ഉപായം مَتِينٌ ശക്തിമത്താണ്, ബലവത്താണ്.

---

സൂഃ അൻആം 44-ാം വചനത്തിലെ ആശയം തന്നെയാണ് ഈ വചനത്തിലും ഉള്ളത്. അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെ വകവെക്കാതെ നിഷേധിച്ചു തള്ളിക്കളയുന്ന വരുടെ മേൽ ഉടനടി നടപടിയെടുക്കാതെ, സുഖസൗകര്യങ്ങൾ നൽകിക്കൊണ്ട് ആദ്യം അല്ലാഹു അവരെ അയച്ചുവിടും. പിന്നീട് ഓർക്കാപ്പുറത്ത് അവരെ പിടിച്ചു ശിക്ഷിക്കു കയും ചെയ്യും. അല്ലാഹുവിന്റെ തന്ത്രം ഒരു കാലത്തും പരാജയപ്പെടാത്തവിധം ശക്തി മത്താകുന്നു എന്നു സാരം.

أَوَلَمۡ يَتَفَكَّرُواْۗ مَا بِصَاحِبِهِم مِّن جِنَّةٍۚ إِنۡ هُوَ إِلَّا نَذِيرٌ مُّبِينٌ ﴿١٨٤﴾

**﴿184﴾ അവർ ചിന്തിച്ചു നോക്കു ന്നില്ലേ ?! അവരുടെ ചങ്ങാതിക്ക് (ന ബിക്ക്) ഒരു ഭ്രാന്തുമില്ല; അദ്ദേഹം പ്രത്യക്ഷമായ ഒരു താക്കീതുകാരന ല്ലാതെ (മറ്റൊന്നും)അല്ല.**

﴾184﴿ أَوَلَمْ يَتَفَكَّرُوا അവർ ചിന്തിക്കുന്നില്ലേ مَا بِصَاحِبِهِم അവരുടെ ചങ്ങാതിയിൽ (ആൾക്ക്-കൂട്ടുകാരന്)ഇല്ല مِّن جِنَّةٍ ഒരു ഭ്രാന്തും, ഭ്രാന്തായിട്ട് (ഒന്നും) إِنْ هُوَ അദ്ദേഹമല്ല إِلَّا نَذِيرٌ ഒരു താക്കീതുകാരൻ (മുന്നറിയിപ്പുകാരൻ)അല്ലാതെ مُّبِينٌ സ്പഷ്ടമായ (തനി) വ്യക്തമായ

അല്ലാഹുവിന്റെ റസൂലുകൾ വന്ന് ജനങ്ങളെ തൗഹീദിലേക്കും നേർമാർഗത്തിലേക്കും ക്ഷണിക്കുമ്പോൾ സത്യനിഷേധികൾ അവരെപ്പറ്റി പലതും പറഞ്ഞുണ്ടാക്കുന്ന കൂട്ടത്തിൽ, അവർ ജാലവിദ്യക്കാരാണ്; അല്ലെങ്കിൽ ഭ്രാന്തന്മാരാണ് എന്നു പറയുക പണ്ടേയുള്ള ഒരു പതിവത്രെ. (51:52) നൂഹ് (അ)ന്റെ ജനത അദ്ദേഹത്തെപ്പറ്റി അവൻ ഭ്രാന്തു പിടിച്ചവനാണെന്ന് പറഞ്ഞു. (23:25) മൂസാ (അ)നെപ്പറ്റി ഫിർഔനും അങ്ങിനെ പറഞ്ഞു. (26:27) അതുപോലെ, അവിശ്വാസികൾ നബിﷺയോടും പറഞ്ഞു വന്നിരുന്നു. (68:51) ഖതാദഃ (റ) പറഞ്ഞതായി ഇബ്നുജരീറും, ഇബ്നുൽ മുൻദിറും(റ) ഉദ്ധരിക്കുന്നു : സ്വഫാ കുന്നിൽവെച്ച് ഒരു ദിവസം നബി തിരുമേനിﷺ, ഓരോ തറവാട്ടുകാരെയും പ്രത്യേകം പ്രത്യേകം വിളിച്ചുവരുത്തി അവരോട് അല്ലാഹുവിന്റെ ശിക്ഷയെക്കുറിച്ച് താക്കീത് നൽകുകയുണ്ടായി. അപ്പോൾ, അവരിൽ ഒരാൾ പറഞ്ഞു: നിങ്ങളുടെ ചങ്ങാതി ഒരു ഭ്രാന്തൻ തന്നെയാണ്; ഇവൻ നേരം പുലരുന്നതുവരെ ഇങ്ങിനെ അട്ടഹസിച്ചു കൊണ്ടിരിക്കുന്നുവല്ലോ. അങ്ങനെ ഈ വചനം അവതരിച്ചുവെന്ന് എനിക്ക് വിവരം ലഭിച്ചിരിക്കുന്നു.

ജനനം മുതൽക്കെ നബിﷺയുമായി ഇടപഴകി പരിചയിച്ചവരാണ് ആ ജനത. അദ്ദേഹത്തിന് ഭ്രാന്തോ ബുദ്ധി ഭ്രമമോ ഇല്ലെന്ന് അവർക്ക് നന്നായി അറിയാം. ഇപ്പോൾ അവർ ഈ നിലപാട് തുടരുന്ന പക്ഷം അവർക്ക് അല്ലാഹുവിങ്കൽ നിന്ന് വരാനിരിക്കുന്ന ശിക്ഷയെക്കുറിച്ച് അദ്ദേഹം താക്കീതു ചെയ്വാൻ തുടങ്ങിയപ്പോഴേക്കും അദ്ദേഹം എങ്ങിനെ ഒരു ഭ്രാന്തനായിത്തീരുന്നു ?! ഇതവർ ചിന്തിക്കുന്നില്ലേ ?! എന്നാണ് അല്ലാഹു ചോദിക്കുന്നത്

أَوَلَمْ يَنظُرُوا۟ فِى مَلَكُوتِ ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَمَا خَلَقَ ٱللَّهُ مِن شَىْءٍ وَأَنْ عَسَىٰٓ أَن يَكُونَ قَدِ ٱقْتَرَبَ أَجَلُهُمْ ۖ فَبِأَىِّ حَدِيثٍۭ بَعْدَهُۥ يُؤْمِنُونَ ﴿١٨٥﴾

**﴾185﴿ ആകാശങ്ങളുടെയും ഭൂമിയുടെയും രാജാധിപത്യത്തിലും, അല്ലാഹു സൃഷ്ടിച്ചിട്ടുള്ള ഏതൊരു വസ്തുവിലും, അവരുടെ അവധി അടുത്തു കൂടിയിട്ടുണ്ടായിരിക്കാമെന്നുള്ളതിലും അവർ (മനസ്സിരുത്തി)നോക്കുന്നില്ലേ ?!**

**എനി, ഇതിന്ശേഷം (വേറെ) ഏതൊരു വിഷയത്തിലാണ് അവർ വിശ്വസിക്കു(വാൻപോകു)ന്നത് ?!**

﴾185﴿ أَوَلَمْ يَنظُرُوا അവർ നോക്കുന്നില്ലേ (ആലോചി-ചിന്തി)ക്കുന്നില്ലേ فِي مَلَكُوتِ രാജാധിപത്യത്തിൽ السَّمَاوَاتِ ആകാശങ്ങളുടെ وَالْأَرْضِ ഭൂമിയുടെയും وَمَا خَلَقَ اللَّهُ അല്ലാഹു സൃഷ്ടിച്ചതിലും, യാതൊന്നും സൃഷ്ടിച്ചുവോ അതിലും

مِن شَيْءٍ ഒരു വസ്തുവായിട്ട്, ഏതൊരു വസ്തുവും وَأَنْ عَسَىٰ ആയേക്കാമെന്നതിലും أَن يَكُونَ ഉണ്ടായിരിക്കുക, ആയിരിക്കുക قَدِ اقْتَرَبَ അടുത്തു കൂടിയിട്ടുണ്ട് أَجَلُهُمْ അവരുടെ അവധി فَبِأَيِّ حَدِيثٍ എന്നി ഏതൊരു വിഷയത്തിലാണ്, വർത്തമാനംകൊണ്ടാണ് بَعْدَهُ ഇതിന് (അതിന്)ശേഷം يُؤْمِنُونَ അവർ വിശ്വസിക്കുന്നു.

നബിﷺക്ക് ഭ്രാന്തൊന്നുമില്ല, ബോധപൂർവ്വം കാര്യം തന്നെയാണ് പറയുന്നത് എന്ന് കഴിഞ്ഞ വചനത്തിൽ സ്ഥാപിച്ചു. എനി, അതല്ലെങ്കിൽ ആകാശഭൂമികളുടെ ഭരണ-കൈകാര്യ-നിയന്ത്രണ വിഷയങ്ങളെപ്പറ്റി അവരൊന്ന് ചിന്തിച്ചു നോക്കട്ടെ. വേണ്ട, അല്ലാഹു സൃഷ്ടിച്ച ഏതൊരു വസ്തുവെപ്പറ്റിയും അവരൊന്നു ചിന്തിച്ചു നോക്കട്ടെ. എന്നാലും അവർക്ക് മനസ്സിലാക്കുവാൻ കഴിയും, അല്ലാഹു ഏകനാണ്, അവനല്ലാതെ റബ്ബും ഇലാഹുമില്ല, മരണാനന്തരം ഒരു ജീവിതമുണ്ട് എന്നിങ്ങിനെ ഈ ക്വുർആനും മുഹമ്മദ്ﷺയും പറയുന്നത് ശരിയാണെന്ന്. അതുമല്ലെങ്കിൽ അവർ എനി അധികകാലമൊന്നും ജീവിക്കുകയില്ല-ഒരു പക്ഷേ, വളരെ അടുത്ത് തന്നെ മരണപ്പെട്ടേക്കാം-എന്ന വസ്തുതയും അവർക്കറിയാമല്ലോ. അതിനുമുമ്പായി സത്യാവസ്ഥ ഒന്നു മനസ്സിലാക്കുവാൻ എന്തുകൊണ്ട് അവർ തുനിയുന്നില്ല ?! മുഹമ്മദ്ﷺ പറയും പോലെയാണ് കാര്യമെങ്കിൽ അവരുടെ കാര്യം വളരെ അപകടത്തിലായിരിക്കും എന്നെങ്കിലും അവർ ചിന്തിക്കാത്തത് എന്താണ് ? ! തികച്ചും വ്യക്തമായ സത്യയാഥാർത്ഥ്യങ്ങളാണ് ഈ ക്വുർആൻ മുഖേന മുഹമ്മദ്ﷺ പ്രബോധനം ചെയ്യുന്നത്, എന്നിട്ടും അതിൽ വിശ്വസിക്കുവാൻ തയ്യാറല്ലെങ്കിൽ പിന്നെ എനി ഏതാണ് ഇവർക്കു വിശ്വസിക്കുവാൻ പറ്റിയതായി വേറെയുള്ളത് ?! എന്നൊക്കെയാണ് അല്ലാഹു പറഞ്ഞതിന്റെ താൽപര്യം.

مَن يُضْلِلِ ٱللَّهُ فَلَا هَادِىَ لَهُۥ ۚ وَيَذَرُهُمْ فِى طُغْيَٰنِهِمْ يَعْمَهُونَ ﴿١٨٦﴾

**﴾186﴿ ഏതൊരുവനെ അല്ലാഹു വഴിപിഴവിലാക്കുന്നുവോ അവന് (പിന്നെ) നേർമാർഗം നൽകുന്നവനില്ല. അ(ങ്ങിനെയുള്ള) വരെ അവരുടെ അതിക്രമത്തിൽ (അന്തംവിട്ട്) അലയുന്നവരായി അവൻ വിട്ടുകളയുന്നതുമാണ്.**

﴾186﴿ مَن يُضْلِلِ എതൊരുവനെ (ആരെ) വഴിപിഴവിലാക്കുന്നുവോ اللَّهُ അല്ലാഹു فَلَا هَادِيَ എന്നാൽ നേർമാർഗത്തിലാക്കുന്ന (വഴി കാട്ടുന്ന)വനില്ല لَهُ അവന് وَيَذَرُهُمْ അവരെ അവൻ വിടുകയും ചെയ്യും فِي طُغْيَانِهِمْ അവരുടെ അതിരു കവിച്ചലിൽ, ധിക്കാരത്തിൽ يَعْمَهُونَ അവർ അലയുന്നതായി, (അന്തംവിട്ട്-അന്ധാളിച്ച്-പരിഭ്രമിച്ച്) നടക്കുമാറ്

ശാഠ്യത്തിലും മർക്കട മുഷ്ടിയിലും ഉറച്ചു നൽക്കുന്നവരെ അല്ലാഹു സൻമാർഗത്തിലാക്കുകയില്ല. അവൻ സൻമാർഗത്തിലാക്കാത്തവരെല്ലാം വഴിപിഴച്ചവർ തന്നെ. അവർക്ക് നേർവഴി കാട്ടി സൻമാർഗത്തിലേക്ക് നയിക്കുവാൻ ആർക്കും സാധ്യമല്ല. വഴിതെറ്റി മരുഭൂമിയിൽ അലഞ്ഞു നടക്കുന്നവരെപ്പോലെ, ലക്ഷ്യബോധമില്ലാതെ മതിമറന്നും അന്തംവിട്ടും അലഞ്ഞു നടക്കുവാൻ തൽക്കാലം അല്ലാഹു അവരെ വിട്ടേക്കും, അവസാനം പിടിച്ചു ശിക്ഷിക്കുകയും ചെയ്യും.

يَسْـَٔلُونَكَ عَنِ ٱلسَّاعَةِ أَيَّانَ مُرْسَىٰهَا ۖ قُلْ إِنَّمَا عِلْمُهَا عِندَ رَبِّى ۖ لَا يُجَلِّيهَا لِوَقْتِهَآ إِلَّا هُوَ ۚ ثَقُلَتْ فِى ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۚ لَا تَأْتِيكُمْ إِلَّا بَغْتَةً ۗ

**《187》 (നബിയേ,) അന്ത്യസമയത്തെപ്പറ്റി അവർ നിന്നോട് ചോദിക്കുന്നു ; അതിന്റെ സ്ഥാപനം [അതു സംഭവിക്കൽ] ഏത് സമയത്താണെന്ന്. നീ പറയുക; നിശ്ചയമായും അതിന്റെ അറിവ് എന്റെ റബ്ബിന്റെ പക്കൽ മാത്രമാണ്. അതിന്റെ സമയത്ത് അവനല്ലാതെ (ആരും) അതിനെ വെളിപ്പെടുത്തുകയില്ല. ആകാശങ്ങളിലും, ഭൂമിയിലും അത് (വളരെ) ഭാരിച്ചതായിരിക്കുന്നതാണ്. പെട്ടന്നല്ലാതെ അത് നിങ്ങൾക്ക് വരുകയില്ല.**

يَسْـَٔلُونَكَ كَأَنَّكَ حَفِىٌّ عَنْهَا ۖ قُلْ إِنَّمَا عِلْمُهَا عِندَ ٱللَّهِ وَلَـٰكِنَّ أَكْثَرَ ٱلنَّاسِ لَا يَعْلَمُونَ ﴿١٨٧﴾

**(നബിയേ) നീ അതിനെക്കുറിച്ച് കിണഞ്ഞന്വേഷിച്ച(റിഞ്ഞ)വനാണെന്നവിധം അവർ നിന്നോട് ചോദിക്കുന്നു. നീ പറയുക; നിശ്ചമായും അതിന്റെ അറിവ് അല്ലാഹുവിങ്കൽ മാത്രമാകുന്നു, എങ്കിലും മനുഷ്യരിൽ അധികമാളുകളും അറിയുന്നില്ല.**

---

《187》 يَسْـَٔلُونَكَ അവർ നിന്നോട് ചോദിക്കുന്നു عَنِ السَّاعَةِ അന്ത്യസമയത്തെപ്പറ്റി أَيَّانَ ഏതു സമയത്താണ്, എന്നേരമാണ് مُرْسَاهَا അതിന്റെ സ്ഥാപനം (സംഭവിക്കൽ), നങ്കൂരമിടൽ قُلْ നീ പറയുക إِنَّمَا عِلْمُهَا നിശ്ചയമായും അതിന്റെ (അതു സംബന്ധിച്ച)അറിവ് عِنْدَ رَبِّي എന്റെ റബ്ബിന്റെ അടുക്കൽ (മാത്ര)മാകുന്നു لَا يُجَلِّيهَا അതിനെ വെളിപ്പെടുത്തുകയില്ല لِوَقْتِهَا അതിന്റെ സമയത്തേക്ക് (സമയത്ത്) إِلَّا هُوَ അവനല്ലാതെ ثَقُلَتْ അത് ഭാരിച്ചതാണ്, ഭാരമായിരിക്കുന്നു فِي السَّمَاوَاتِ ആകാശങ്ങളിൽ وَالْأَرْضِ ഭൂമിയിലും لَا تَأْتِيكُمْ അത് നിങ്ങൾക്ക് വരുകയില്ല إِلَّا بَغْتَةً പെട്ടെന്നല്ലാതെ يَسْـَٔلُونَكَ നിന്നോടവർ ചോദിക്കുന്നു كَأَنَّكَ നീ ആണെന്നപോലെ, ആകുന്നുവെന്നോണം حَفِيٌّ കിണഞ്ഞന്വേഷിക്കുന്ന (അറിയുന്ന)വൻ عَنْهَا അതിനെപ്പറ്റി قُلْ നീ പറയുക إِنَّمَا عِلْمُهَا നിശ്ചയമായും അതിന്റെ അറിവ് عِنْدَ اللَّهِ അല്ലാഹുവിങ്കൽ (മാത്രം)ആകുന്നു وَلَـٰكِنَّ എങ്കിലും, എന്നാൽ, പക്ഷേ أَكْثَرَ النَّاسِ മനുഷ്യരിൽ അധികവും لَا يَعْلَمُونَ അറിയുന്നില്ല, അറിയുകയില്ല.

---

سَاعَة (സാഅത്ത്) എന്നാൽ അൽപം സമയം എന്നത്രെ ഭാഷാർത്ഥം. നാഴിക, വിനാഴിക, മണിക്കൂർ (ഒരു ദിവസത്തിന്റെ ഇരുപത്തിനാലിൽ ഒരംശം) എന്നീ അർത്ഥങ്ങളിൽ അത് ഉപയോഗിച്ചു വരുന്നു. ال (അൽ) എന്ന അവ്യയം കൂടി ചേർത്ത് السَّاعَة

എന്ന് പറയുമ്പോൾ അത് ഒരു പ്രത്യേക സമയത്തെ കുറിക്കുന്നു. ലോകാവസാന ദിവസമാകുന്ന അന്ത്യസമയത്തെ ഉദ്ദേശിച്ചാണ് ക്വുർആനിൽ ഈ വാക്ക് ഉപയോഗിക്കാറുള്ളത്. നാൽപത് സ്ഥലത്ത് ക്വുർആനിൽ അത് വന്നിട്ടുണ്ട്. അവിടെയെല്ലാം ഈ അർത്ഥത്തിലാണ് അതുള്ളത്. രണ്ടു പ്രാവശ്യം കാഹളം ഊതപ്പെടുമെന്നും, ഒന്നാമത്തെ ഊത്തോടുകൂടി ലോകാവസാനവും ജീവികളുടെ നാശവും സംഭവിക്കുകയും, രണ്ടാമത്തെ ഊത്തോടുകൂടി പുനർജീവിതവും വിചാരണ മുതലായ അനന്തര സംഭവങ്ങളും ഉണ്ടാകുകയും ചെയ്യുമെന്നും ക്വുർആനിൽ നിന്നും നബി വചനങ്ങളിൽ നിന്നും അറിയപ്പെട്ടതാണ്. ഇതെല്ലാം ഉൾക്കൊള്ളുന്ന വാക്കുകളാണ് 'ക്വിയാമത്തുനാളും', 'അന്ത്യനാളും'(يوم القِيمة و اليوم الآخر) ക്വിയാമത്ത് നാളിന്റെ ആദ്യഘട്ടത്തെ-അഥവാ ലോകനാശം സംഭവിക്കുന്ന സമയത്തെ-ഉദ്ദേശിച്ചാണ് السَّاعَة എന്ന വാക്ക് അധികം പറയപ്പെടാറുള്ളത്. ഒരു മിടിയിടകൊണ്ട് എല്ലാം കഴിഞ്ഞുപോകുമാറ് അത്ര പെട്ടെന്നായിരിക്കും അത സംഭവിക്കുക. അതുകൊണ്ടായിരിക്കാം അതിന് ഈ വാക്ക് ഉപയോഗിക്കുന്നത്. അല്ലാഹുവിനറിയാം. അന്ത്യസമയം, അന്ത്യഘട്ടം എന്നൊക്കെ അതു ഭാഷാന്തരം ചെയ്യപ്പെട്ടുവരുന്നു.

حَفِي(ഹഫിയ്യ്) എന്നത് ഏതെങ്കിലും വിഷയത്തിലുള്ള താൽപര്യം നിമിത്തം അതിനെപ്പറ്റി കിണഞ്ഞു അന്വേഷണം നടത്തിക്കൊണ്ടിരിക്കുന്നവൻ എന്ന അർത്ഥത്തിലും, കൃപയും സ്നേഹവുമുള്ള മാന്യൻ - അല്ലെങ്കിൽ സ്നേഹിതൻ-എന്ന അർത്ഥത്തിലും വരാവുന്ന വാക്കാകുന്നു. രണ്ടു പ്രകാരത്തിലും ഇവിടെ അർത്ഥം കൽപിക്കപ്പെട്ടിട്ടുമുണ്ട്. ആദ്യത്തെ അർത്ഥപ്രകാരം كَأَنَّكَ حَفِيٌّ عَنْهَا എന്നു പറഞ്ഞതിന്റെ സാരം ഇങ്ങിനെയായിരിക്കും : ആ സമയത്തെപ്പറ്റി അവർ നിന്നോട് ചോദിക്കുന്നത് കണ്ടാൽ നീ അതിനെപ്പറ്റി വേണ്ടത്ര അന്വേഷിച്ചറിഞ്ഞുവെച്ച ആളാണെന്ന് തോന്നിപ്പോകും. രണ്ടാമത്തെ അർത്ഥപ്രകാരം, ആ സമയത്തെപ്പറ്റി അവർ നിന്നോട് ചോദിക്കുന്നത് കണ്ടാൽ നീ അവരുടെ ഒരു ഉറ്റ സ്നേഹിതനാണെന്ന് തോന്നിപ്പോകും-അഥവാ അതു കൊണ്ട് നീ അവർക്കത് പറഞ്ഞുകൊടുക്കാതിരിക്കുകയില്ല-എന്നായിരിക്കും സാരം.

അല്ലാഹുവിന്റെ ഏകത്വത്തെ സംബന്ധിക്കുന്ന തൗഹീദിലും, പരലോക ജീവിതത്തോടു ബന്ധപ്പെട്ട അന്ത്യനാളിലുമാണല്ലോ അവിശ്വാസികൾക്ക് ഏറ്റവുമധികം നിഷേധമുള്ളത്. അതുകൊണ്ട് അങ്ങനെ ഒരു അന്ത്യസമയമുണ്ടെങ്കിൽ അതെപ്പോഴാണ് സംഭവിക്കുക എന്ന് പരിഹാസ രൂപത്തിലും, നിഷേധരൂപത്തിലും നബിﷺയോട് അവർ ചോദിച്ചുകൊണ്ടിരിക്കും. ഇതിനുള്ള മറുപടിയാണ് ഈ വചനത്തിൽ ആവർത്തിച്ചു പറഞ്ഞിരിക്കുന്നത്. ഈ ചോദ്യവും മറുപടിയും ക്വുർആനിൽ ഒന്നിലധികം സ്ഥലത്ത് കാണാവുന്നതാകുന്നു. എല്ലാ സ്ഥലത്തും പറഞ്ഞ മറുപടിയുടെ ചുരുക്കം ഇതാണ്: അതെപ്പോഴാണെന്ന് അല്ലാഹുവിനുമാത്രമെ അറിയുകയുള്ളൂ. മറ്റാർക്കും അറിയുകയില്ല. ആർക്കും അവൻ അറിയിച്ചുകൊടുക്കുകയുമില്ല. അവനു മാത്രം അറിയാവുന്ന ഒരു പരമ രഹസ്യമാണത്. ഈ ആശയം വളരെ വ്യക്തവും ആവർത്തിച്ചും പറയപ്പെട്ടിട്ടുണ്ട് താനും. അപ്പോൾ ഭൂലോകത്തുള്ള എല്ലാ ശാസ്ത്രജ്ഞൻമാരും, ഗണിതക്കാരും, വേദാന്തികളും-എന്നു വേണ്ട, എല്ലാ തരം ആളുകളും -ഒത്തു ചേർന്നുകൊണ്ട് ലോകാവസാന സംഭവം ഇന്ന കാലത്ത് നടക്കുമെന്ന് പ്രവചിച്ചാലും അല്ലാഹുവിന്റെ ഈ മറുപടിയെപ്പറ്റി അറിയാവുന്ന ഒരു സത്യവിശ്വാസിക്ക് അത് തനി വിഡ്ഢിത്തമായിട്ടല്ലാതെ കണക്കാക്കുവാൻ സാധിക്കുകയില്ല. ചില ജ്യോൽസ്യൻമാർ ചേർന്ന് ലോകാ

വസാനം ഇന്ന കാലത്ത് സംഭവിക്കുമെന്ന് പ്രവചിക്കുകയും, അത്കേട്ട് പാശ്ചാതൃരും പൗരസ്ത്യരുമടക്കം എത്രയോ ജനങ്ങൾ ഭയവിഹ്വലരായിക്കൊണ്ട് അത് കാത്തിരിക്കുകയും അവസാനം അതൊരു ദുഃസ്വപ്നമായി കലാശിക്കുകയും ചെയ്തിട്ടുള്ളത് ഒന്നിലധികം പ്രാവശ്യം നാമൊക്കെ കണ്ടു കഴിഞ്ഞതാണ്. ആ കാത്തിരിപ്പിൽ കുറേ മുസ്‌ലിം സാമാന്യ ജനങ്ങളും അകപ്പെടാതിരുന്നിട്ടില്ല. അറിവില്ലായ്മയോ, വിശ്വാസക്കുറവോ മാത്രമാണതിന് കാരണമെന്ന് തീർച്ചതന്നെ. ക്വുർആനിൽ വിശ്വസിക്കുകയും, അതിലെ പ്രാഥമിക പാഠങ്ങൾ ഗ്രഹിക്കുകയും ചെയ്തിട്ടുള്ള ഒരാളും അത്തരം പ്രവചനങ്ങൾക്ക് ചെവി കൊടുക്കുകയില്ല താനും.

അന്ത്യസമയം എപ്പോഴാണെന്ന് അല്ലാഹുവിനല്ലാതെ മറ്റാർക്കും അറിയുകയില്ല. എന്നാൽ, അതിന് അവൻ ഒരു നിശ്ചിത സമയം നിശ്ചയിച്ചുവെച്ചിട്ടുണ്ട്; ആ സമയം വരുമ്പോഴായിരിക്കും അതു സംഭവിക്കുക ; അതു വെളിപ്പെടുത്തുന്നതിൽ മറ്റാർക്കും ഒരു പങ്കും ഉണ്ടായിരിക്കുകയില്ല എന്നൊക്കെ لَا يُجَلِّيهَا لِوَقْتِهَا إِلَّا هُوَ(അതിന്റെ സമയത്ത് അവനല്ലാതെ അതിനെ വെളിപ്പെടുത്തുകയില്ല) എന്ന വാക്യത്തിൽ നിന്നും മനസ്സിലാക്കാം. അന്നത്തെ ദിവസം സകല ജീവികളും നാശമടയും, ആകാശഭൂമികളുടെ നിലയെല്ലാം താറുമാറായിപ്പോകും, സൂര്യചന്ദ്ര നക്ഷത്രങ്ങളെല്ലാം സ്ഥാനം തെറ്റി ഉതിർന്നുപോകും എന്നിങ്ങിനെ അതിഭയങ്കരങ്ങളായ അനേകം സംഭവവികാസങ്ങൾ ഉണ്ടായിത്തീരുമെന്ന് പല സ്ഥലങ്ങളിലും - താഴെ സൂറത്തുകളിൽ വിശേഷിച്ചും - അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. സൂറത്തുൽ ഹജ്ജിന്റെ ആദ്യ വചനത്തിൽ അല്ലാഹു പറയുന്നു : 'നിശ്ചയമായും അന്ത്യസമയത്തിന്റെ പ്രകമ്പനം വമ്പിച്ച ഒരു കാര്യമാണ്. അത് നിങ്ങൾ കാണുന്ന ദിവസം, മുലകൊടുക്കുന്ന സ്ത്രീകളെല്ലാം അവർ മുലകൊടുക്കുന്നവരെപ്പറ്റി ശ്രദ്ധവിട്ടുപോകും; ഗർഭിണികളെല്ലാം അവരുടെ ഗർഭം പ്രസവിച്ചു പോകും: മനുഷ്യരെ മത്തുപിടിച്ചവരായും നിനക്കു കാണാം'. ثَقُلَتْ فِي السَّمَاوَاتِ وَالْأَرْضِ (ആകാശങ്ങളിലും ഭൂമിയിലും അത് വളരെ ഭാരിച്ചതാണ്) എന്നു പറഞ്ഞത് അതൊക്കെയാണ് സൂചിപ്പിക്കുന്നത്. യാതൊരു മുന്നറിയിപ്പും കൂടാതെ തികച്ചും യാദൃശ്ചികമായിട്ടായിരിക്കാം അത് സംഭവിക്കുകയെന്നും അല്ലാഹു അറിയിച്ചു തരുന്നു. لَا تَأْتِيكُمْ إِلَّا بَغْتَةً(പെട്ടെന്നല്ലാതെ അത് നിങ്ങൾക്ക് വരുകയില്ല) എന്നാണ് ഇവിടെ അല്ലാഹു പറഞ്ഞ വാക്ക്. മറ്റൊരു സ്ഥലത്ത് പറയുന്നത് ഇങ്ങിനെയാണ്: وَمَا أَمْرُ السَّاعَةِ إِلَّا كَلَمْحِ الْبَصَرِ أَوْ هُوَ أَقْرَبُ(സാരം: അന്ത്യസമയത്തിന്റെ കാര്യം കണ്ണിമവെട്ടുന്നത്പോലെയല്ലാതെ ഇല്ല. അല്ലെങ്കിൽ അത് കൂടുതൽ അടുപ്പം-വേഗത-യുള്ളതാകുന്നു (നഹ്ൽ 77)അന്ത്യസമയം നിലവിൽ വരുമ്പോൾ, കൊള്ളക്കൊടുക്കൽ നടത്തുന്ന രണ്ടാളുകൾ അവർക്കിടയിൽ നിവർത്തിപ്പിടിച്ച വസ്ത്രം മടക്കുവാൻ അവർക്ക് കഴിയുകയില്ല. വെള്ളത്തൊട്ടി ശരിപ്പെടുത്തിക്കൊണ്ടിരിക്കുന്നവന് അതിൽ നിന്ന് വെള്ളം കുടിക്കുവാൻ കഴിയുകയില്ല. പാൽ കറക്കുന്നവന് അത് കുടിക്കുവാൻ കഴിയുകയില്ല. ഭക്ഷണം വായിലേക്ക് പൊക്കിയവന് അതു തിന്നുവാൻ കഴിയുകയില്ല. എന്നൊക്കെ നബിﷺ തിരുമേനിയും അരുളിച്ചെയ്തിരിക്കുന്നു (ബു.മു)

നബിﷺ തിരുമേനിയടക്കമുള്ള പ്രവാചകൻമാർക്കോ, ജിബ്‌രീൽ (അ) അടക്കമുള്ള മലക്കുകൾക്കോ ആർക്കും തന്നെ അന്ത്യസമയം എപ്പോഴായിരിക്കും എന്നറിയുകയില്ലെന്നുള്ളതിൽ സംശയമില്ല. അതുകൊണ്ടാണ് സ്വഹാബികൾക്ക് മതകാര്യങ്ങൾ ചോദിച്ചറിയുന്നത് പഠിക്കുവാൻ വേണ്ടി മനുഷ്യ രൂപത്തിൽ ജിബ്‌രീൽ (അ) വന്നു നട

ത്തിയ ചോദ്യോത്തരങ്ങളിൽ, അന്ത്യസമയം എപ്പോഴാണെന്ന് ജിബ്രീൽ (അ) ചോദിച്ചപ്പോൾما المسؤل عنها باعلم من السائل(ചോദിക്കപ്പെട്ടവൻ ചോദ്യകർത്താവിനെക്കാൾ അതിനെപ്പറ്റി അറിയുന്നവനല്ല)എന്ന് നബിﷺ ഉത്തരം പറഞ്ഞത് (മു) എന്നിരിക്കെ, ലോകാവസാനം ഇന്നപ്പോഴായിരിക്കുമെന്ന് സൂചിപ്പിച്ചുകൊണ്ട് ചില ഗ്രന്ഥങ്ങളിൽ കാണുന്ന രിവായത്തുകൾ സ്വീകാര്യങ്ങളല്ലെന്ന് പറയേണ്ടതില്ലല്ലോ. എന്നാൽ അതിന് മുമ്പായി ചില അടയാളങ്ങൾ ഉണ്ടാവാനുണ്ടെന്നും, ചില അടയാളങ്ങൾ ഉണ്ടായിക്കഴിഞ്ഞിട്ടുണ്ടെന്നും ഖുർആനിൽ നിന്നും ഹദീഥുകളിൽ നിന്നുമായി മനസ്സിലാക്കാവുന്നതുമാകുന്നു. സൂഃ മുഹമ്മദിൽ അന്ത്യസമയം അവർക്ക്-അവിശ്വാസികൾക്ക് -പെട്ടെന്ന് വന്നെത്തുന്നതല്ലാതെ അവർ നോക്കിക്കാത്തുകൊണ്ടിരിക്കുന്നുവോ?! എന്ന് ചോദിച്ചുകൊണ്ട് അല്ലാഹു പറയുന്നു: فَقَدْ جَاءَ أَشْرَاطُهَا (എന്നാൽ അതിന്റെ അടയാളങ്ങൾ വന്നു കഴിഞ്ഞു (മുഹമ്മദ് : 18) ഈ അടയാളത്തിൽ പ്രധാനപ്പെട്ട ഒന്നാണ് നബിﷺ യുടെ വെളിപാട്. നബിﷺ തിരുമേനി ചൂണ്ടുവിരലും നടുവിരലും ചേർത്തു പിടിച്ചുകൊണ്ട് بعثت انا و الساعة كهاتين (ഞാനും അന്ത്യസമയവും ഈ രണ്ടും പോലെ - അടുത്തതായി - നിയോഗിക്കപ്പെട്ടിരിക്കുന്നു.) എന്നു പറഞ്ഞിരിക്കുന്നു (ബു.മു)

കുഴപ്പങ്ങളുടെയും കലഹങ്ങളുടെയും ആധിക്യം, വ്യഭിചാരത്തിന്റെയും സദാചാര വിരുദ്ധമായ പ്രസ്ഥാനങ്ങളുടെയും മറ്റും പ്രചാരം, ധാർമികാരാജകത്വം, കള്ളവാദികളുടെ വെളിപാട്, ദൈവനിഷേധത്തിന്റെയും ശിർക്കിന്റെയും വളർച്ച, സ്ത്രീകളുടെ പെരുപ്പം, സ്ത്രീകൾ പുരുഷവേഷം അണിയൽ എന്നിങ്ങനെ പലതും കാലാവസാനത്തിന്റെ അടയാളങ്ങളായി ബലവത്തായ ഹദീഥുകളിൽ വന്നിരിക്കുന്നു. പ്രസ്തുത ഹദീഥുകളുടെ യഥാർത്ഥോദ്ദേശ്യം മനസ്സിലാക്കാത്ത ചില സാമാന്യ ബുദ്ധികൾ ധരിക്കാറുള്ളതും വക്രതാൽപര്യക്കാരായ ചില ദുർബുദ്ധികൾ ദുർവ്യാഖ്യാനം ചെയ്യാറുള്ളതും പോലെ, അന്ത്യസമയത്തെക്കുറിച്ച് നബിﷺ ക്കു വല്ല മുന്നറിവും ഉണ്ടെന്നല്ല അവയുടെ അർത്ഥം. കാലാവസാനത്തിന് മുമ്പ് ഇങ്ങിനെ ചിലതെല്ലാം സംഭവിച്ചേക്കുമെന്നും അത് അടുത്തടുത്തുവന്നുകൊണ്ടിരിക്കുന്നുവെന്നും, കാണിക്കുന്ന ചില ലക്ഷണങ്ങളാണ് അവയെന്നുമത്രെ താൽപര്യം. അല്ലാഹുവിൽ നിന്ന് അറിവ് ലഭിക്കാതെ നബിﷺ മറഞ്ഞ കാര്യങ്ങളൊന്നും പറയുകയില്ല തന്നെ.

قُل لَّآ أَمْلِكُ لِنَفْسِى نَفْعًا وَلَا ضَرًّا إِلَّا مَا شَآءَ ٱللَّهُ ۚ وَلَوْ كُنتُ أَعْلَمُ ٱلْغَيْبَ لَٱسْتَكْثَرْتُ مِنَ ٱلْخَيْرِ وَمَا مَسَّنِىَ ٱلسُّوٓءُ ۚ إِنْ أَنَا۠ إِلَّا نَذِيرٌ

**﴾188﴿ (നബിയേ) പറയുക : എന്റെ സ്വന്തത്തിന് (തന്നെ) ഒരു ഉപകാരമാകട്ടെ, ഉപദ്രവമാകട്ടെ ഞാൻ അധീനമാക്കുന്നില്ല [എനിക്കതിന് കഴിവില്ല] അല്ലാഹു ഉദ്ദേശിച്ചതൊഴികെ. ഞാൻ അദൃശ്യകാര്യം അറിയുമായിരുന്നുവെങ്കിൽ, ഞാൻ ഗുണത്തിൽ നിന്നു (ധാരാളം) വർദ്ധിപ്പിച്ചു വെക്കുക തന്നെ ചെയ്യുമായിരുന്നു. തിന്മ എന്നെ സ്പർശിക്കുകയുമില്ലായിരുന്നു. ഞാൻ വിശ്വസിക്കുന്ന ജനങ്ങൾക്ക് ഒരു താക്കീതുകാരനും, സന്തോഷമ**

وَبَشِيرٌ لِّقَوۡمٍ يُؤۡمِنُونَ ﴿١٨٨﴾ റിയിക്കുന്നവനുമല്ലാതെ (മറ്റാരും) അല്ല.

﴿188﴾ قُلْ നീ പറയുക لَآ أَمْلِكُ ഞാൻ ഉടമ (സ്വാധീന)പ്പെടുത്തുന്നില്ല (എനിക്കുകഴിയുകയില്ല) لِنَفْسِي എന്റെ സ്വന്തത്തിന്, എനിക്കുതന്നെ نَفْعًا ഒരു ഉപകാരത്തെയും وَلَا ضَرًّا ഉപദ്രവത്തെയുമില്ല إِلَّا مَا شَاءَ ഉദ്ദേശിച്ചതല്ലാതെ اللَّهُ അല്ലാഹു وَلَوْ كُنتُ ഞാനായിരുന്നെങ്കിൽ أَعْلَمُ ഞാൻ അറിയും الْغَيْبَ അദൃശ്യത്തെ, മറഞ്ഞ കാര്യം لَاسْتَكْثَرْتُ ഞാൻ പെരുപ്പി(അധികരിപ്പി-വർദ്ധിപ്പി)ക്കുക തന്നെ ചെയ്യുമായിരുന്നു مِنَ الْخَيْرِ ഗുണത്തിൽ (നല്ലതിൽ) നിന്ന് وَمَا مَسَّنِيَ എന്നെ സ്പർശിക്കുക(തൊടുക-ബാധിക്കുക)യുമില്ല السُّوءُ തിന്മ, ദോഷം إِنْ أَنَا ഞാനല്ല إِلَّا نَذِيرٌ ഒരു താക്കീതു (മുന്നറിയിപ്പ്)കാരൻ അല്ലാതെ وَبَشِيرٌ ഒരു സന്തോഷമറിയിക്കുന്നവനും لِقَوْمٍ يُؤْمِنُونَ വിശ്വസിക്കുന്ന ജനങ്ങൾക്ക്.

---

അന്ത്യസമയം എപ്പോൾ സംഭവിക്കുമെന്ന് എനിക്കറിഞ്ഞുകൂടാ എന്നു പ്രഖ്യാപിക്കുവാൻ കഴിഞ്ഞ വചനം മുഖേന നബിﷺയോട് അല്ലാഹു കൽപിച്ചു. ഈ വചനത്തിൽ, അതുപോലെയുള്ള പല കാര്യങ്ങളും ഉൾപ്പെടുന്ന ഒരു പൊതു തത്വം ജനങ്ങളോട് പ്രഖ്യാപിക്കുവാൻ കൽപിക്കുന്നു. അദൃശ്യമായ-അഥവാ മനുഷ്യന്റെ ഗ്രഹണേന്ദ്രിയങ്ങൾക്കതീതമായ-കാര്യങ്ങളൊന്നും എനിക്കറിഞ്ഞുകൂടാ, എന്റെ സ്വന്തം ദേഹത്തിന് പോലും വല്ല ഗുണമോ ദോഷമോ ചെയ്വാൻ എനിക്ക് സ്വന്തം നിലക്ക് കഴിവില്ല. അല്ലാഹു വല്ലതും അറിയിച്ചു തന്നാൽ അതറിയും, ഏതെങ്കിലും ഗുണമോ, ദോഷമോ എനിക്കുണ്ടാകണമെന്ന് അവൻ ഉദ്ദേശിച്ചാൽ അതുണ്ടാകുകയും ചെയ്യും. അതിനപ്പുറം ഒരു കഴിവും എനിക്കില്ല. അദൃശ്യങ്ങളെപ്പറ്റി എനിക്കറിയാമായിരുന്നുവെങ്കിൽ എനിക്ക് എത്രയോ നന്മകൾ നേടിവെക്കാമായിരുന്നു. തിന്മകളായി ഒന്നും തന്നെ എന്നെ ബാധിക്കുകയും ചെയ്യുമായിരുന്നില്ല. മനുഷ്യാതീതമായ കഴിവുകളൊന്നും എനിക്കില്ല. പക്ഷേ, ഞാൻ അല്ലാഹു നിയോഗിച്ചയച്ച അവന്റെ റസൂലാണ്, സജ്ജനങ്ങൾക്ക് പുണ്യഫലങ്ങളെക്കുറിച്ച് സന്തോഷവാർത്തയും, ദുർജ്ജനങ്ങൾക്ക് ശിക്ഷകളെക്കുറിച്ച് താക്കീതും നൽകലാണ് എന്റെ ചുമതല. സത്യവിശ്വാസം സ്വീകരിക്കുവാൻ തയ്യാറുള്ളവർക്കേ അതു പ്രയോജനപ്പെടുകയുള്ളൂ. എന്നൊക്കെയാണ് ഈ പ്രഖ്യാപനത്തിന്റെ സാരം.

അന്ത്യ പ്രവാചകനും, പ്രവാചക ശ്രേഷ്ഠനുമായ നബി തിരുമേനിﷺയുടെ അവസ്ഥ തന്നെ ഇതാണെങ്കിൽ മറ്റേതെങ്കിലും ഒരു മഹാത്മാവിനോ, പുണ്യവാളനോ മറഞ്ഞകാര്യം അറിയും-അല്ലെങ്കിൽ മനുഷ്യാതീതമായ വല്ല കാര്യവും ചെയ്യുവാൻ കഴിയും-എന്ന് ഊഹിക്കുവാൻ സാധ്യമാണോ ? ആലോചിച്ചു നോക്കുക ! മുമ്പ് മരണപ്പെട്ടവരോ, ഇപ്പോൾ ജീവിച്ചിരിക്കുന്നവരോ ആയ ചില വ്യക്തികൾക്ക്-അവർ എത്ര തന്നെ ഉന്നതൻമാരായിരുന്നാലും - അങ്ങിനെയുള്ള കഴിവുകൾ വല്ലതും നൽകപ്പെട്ടിട്ടുണ്ടെന്ന് വിശ്വസിക്കുന്ന പാമരൻമാരെപ്പറ്റി അവർക്ക് അറിഞ്ഞു കൂടായ്മയാണെന്ന് സമാധാനിക്കാം. അത്തരം അന്ധവിശ്വാസങ്ങളെയും അജ്ഞതകളെയും ഊട്ടിയുറപ്പിച്ചു നിലനിറുത്തുന്ന പണ്ഡിതന്മാരെപ്പറ്റി എന്താണ് വിധി കൽപിക്കേണ്ടതെന്ന് നിഷ്പക്ഷ ബുദ്ധിയുള്ളവർ ചിന്തിക്കട്ടെ !

അദൃശ്യജ്ഞാനം ഉള്ളവർക്ക് ഇന്നകാര്യം ഇന്നപ്പോൾ ഇന്നതുപോലെ സംഭവി

ക്കുമെന്നറിയാവുന്നത് കൊണ്ട് ഇന്നിന്ന പ്രകാരമുള്ള നടപടികൾ മുൻകൂട്ടി സ്വീകരിക്കേണ്ടതുണ്ടെന്നും, അല്ലെങ്കിൽ സ്വീകരിച്ചു കൂടാ എന്നും നേരത്തെത്തന്നെ അറിയുമല്ലോ. അങ്ങിനെ, ഇടപാടുകൾ ലാഭകരമായിരിക്കുവാനും, യുദ്ധത്തിലും, വ്യവഹാരത്തിലും വിജയം മാത്രം വരിക്കുവാനും, എന്നുവേണ്ട ഉദ്ദേശിച്ച കാര്യങ്ങളത്രയും പ്രയാസം കൂടാതെ സാധിക്കുവാനും അവർക്ക് കഴിയുന്നതാണ്. അപായങ്ങളും ബുദ്ധിമുട്ടുകളും നേരിടാതെ മുൻ കരുതലെടുക്കുവാനും കഴിയും. എനിക്ക് അതിനൊന്നും കഴിയുന്നില്ലല്ലോ എന്നത്രെ ....وَلَوْ كُنتُ أَعْلَمُ الْغَيْبَ(ഞാൻ അദൃശ്യകാര്യം അറിയുമായിരുന്നെങ്കിൽ.........)എന്നു തുടങ്ങിയ വാക്യത്തിന്റെ താൽപര്യം.

## വിഭാഗം - 24

هُوَ ٱلَّذِى خَلَقَكُم مِّن نَّفْسٍ وَٰحِدَةٍ وَجَعَلَ مِنْهَا زَوْجَهَا لِيَسْكُنَ إِلَيْهَا ۖ

《189》 **അവനത്രെ, ഒരേ വ്യക്തിയിൽ [ആളിൽ] നിന്നും നിങ്ങളെ സൃഷ്ടിച്ചവൻ, അതിൽ നിന്ന് (തന്നെ) അതിന്റെ ഇണയെ [ഭാര്യയെ] യും അവൻ ഉണ്ടാക്കി-അവൻ അവളുടെ അടുക്കൽ (ചെന്ന്) സമാധാനിക്കുവാൻ വേണ്ടി.**

فَلَمَّا تَغَشَّىٰهَا حَمَلَتْ حَمْلًا خَفِيفًا فَمَرَّتْ بِهِۦ ۖ

**അങ്ങനെ, അവൻ [പുരുഷൻ] അവളിൽ [സ്ത്രീയിൽ] പ്രവേശനമുണ്ടായപ്പോൾ അവൾ ഒരു ലഘുവായ ഗർഭം ധരിച്ചു: എന്നിട്ട് അതുമായി അവൾ നടക്കുകയായി**

فَلَمَّآ أَثْقَلَت دَّعَوَا ٱللَّهَ رَبَّهُمَا لَئِنْ ءَاتَيْتَنَا صَٰلِحًا لَّنَكُونَنَّ مِنَ ٱلشَّٰكِرِينَ ﴿١٨٩﴾

**അങ്ങനെ അവൾക്ക് (ഗർഭ)ഭാരം കൂടി വന്നപ്പോൾ, അവർ രണ്ടാളും തങ്ങളുടെ റബ്ബായ അല്ലാഹുവിനെ വിളിച്ചു [പ്രാർത്ഥിച്ചു]. 'നീ ഞങ്ങൾക്ക് ഒരു നല്ലവനെ [നല്ലതായ കുട്ടിയെ] നൽകുന്ന പക്ഷം നിശ്ചയമായും ഞങ്ങൾ നന്ദി കാണിക്കുന്നവരിൽ പെട്ടവരായിരിക്കുന്നതാണ്.'**

فَلَمَّآ ءَاتَىٰهُمَا صَٰلِحًا جَعَلَا لَهُۥ شُرَكَآءَ فِيمَآ ءَاتَىٰهُمَا ۚ

《190》 **എന്നിട്ട്, അവൻ [റബ്ബ്] അവർക്ക് രണ്ടാൾക്കും [പുരുഷനും അവന്റെ ഇണക്കും] ഒരു നല്ലവനെ [നല്ലകുട്ടിയെ] നൽകിയപ്പോൾ തങ്ങൾക്ക് അവൻ നൽകിയതിൽ, അവനു ചില പങ്കാളികളെ അവർ ഉണ്ടാക്കി(ത്തീർത്തു.)**

فَتَعَٰلَى ٱللَّهُ عَمَّا يُشْرِكُونَ ﴿١٩٠﴾

**എന്നാൽ അവർ [മനുഷ്യർ] പങ്കു ചേർത്തു വരുന്നതിൽ നിന്നും അല്ലാഹു വളരെ ഉന്നതനായിരിക്കുന്നു.**

---

﴾189﴿ هُوَ الَّذِي خَلَقَكُمْ അവനത്രെ നിങ്ങളെ സൃഷ്ടിച്ചവൻ مِنْ نَفْسٍ ഒരു ആത്മാവിൽ (ആളിൽ-വ്യക്തിയിൽ-ദേഹത്തിൽ)നിന്ന് وَاحِدَةٍ ഒരേ,.ഏക وَجَعَلَ مِنْهَا അതിൽ നിന്ന് ആക്കുക(ഉണ്ടാക്കുക)യും ചെയ്തു زَوْجَهَا അതിന്റെ ഇണ (ഭാര്യ)യെ لِيَسْكُنَ അവൻ സമാധാനിക്കു(ഇണങ്ങു)വാൻ വേണ്ടി إِلَيْهَا അവളിലേക്ക്, അവളുടെ അടുക്കൽ (ചെന്ന്) فَلَمَّا تَغَشَّاهَا അങ്ങനെ അവൻ അവളിൽ പ്രവേശനമുണ്ടായപ്പോൾ حَمَلَتْ അവൾ വഹിച്ചു (ധരിച്ചു) حَمْلًا ഒരു വഹിക്കൽ (ഗർഭം) خَفِيفًا ലഘുവായ, നേരിയ فَمَرَّتْ എന്നിട്ടവൾ നടന്നു بِهِ അതുംകൊണ്ട്, അതുമായി فَلَمَّا أَثْقَلَتْ അങ്ങനെ അവൾ (ഗർഭം മൂലം) ഭാരപ്പെട്ട (ഭാരംകൂടിയ)പ്പോൾ دَعَوَا അവർ രണ്ടാളും വിളിച്ചു പ്രാർത്ഥിച്ചു اللَّهَ رَبَّهُمَا അവരുടെ റബ്ബായ അല്ലാഹുവിനെ لَئِنْ آتَيْتَنَا നീ ഞങ്ങൾക്ക് നൽകിയെങ്കിൽ صَالِحًا ഒരു നല്ലവനെ (നല്ലകുട്ടിയെ) لَنَكُونَنَّ നിശ്ചയമായും ഞങ്ങൾ ആയിത്തീരും مِنَ الشَّاكِرِينَ നന്ദി കാണിക്കുന്നവരിൽ പെട്ട (വർ) ﴾190﴿ فَلَمَّا آتَاهُمَا അങ്ങനെ (എന്നിട്ട്) അവൻ അവർക്ക് നൽകിയപ്പോൾ صَالِحًا ഒരു നല്ലവനെ جَعَلَا لَهُ അവർ (രണ്ടാളും) അവന് ആക്കി, ഉണ്ടാക്കി شُرَكَاءَ ചില പങ്കാളികളെ, പങ്കുകാരെ فِيمَا آتَاهُمَا അവൻ അവർക്ക് നൽകിയതിൽ فَتَعَالَى എന്നാൽ വളരെ ഉന്നതനായി (ഉന്നതിപ്പെട്ടി)രിക്കുന്നു. اللَّهُ അല്ലാഹു عَمَّا يُشْرِكُونَ അവർ പങ്കുചേർക്കുന്നതിൽ നിന്ന്

---

ഒരേ ആളിൽ നിന്ന് നിങ്ങളെ സൃഷ്ടിച്ചുവെന്നും, ആ ആളിൽ നിന്ന് അതിന്റെ ഇണയെ ഉണ്ടാക്കി എന്നും പറഞ്ഞത്, മനുഷ്യപിതാവായ ആദം (അ) നെയും, അദ്ദേഹത്തിന്റെ ഇണയായ ഹവ്വാഉ് (അ) നെയും കുറിച്ചാണെന്ന് സൂഃ നിസാഇലെ ഒന്നാമത്തെ വചനത്തിന്റെ വ്യാഖ്യാനത്തിൽ മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുണ്ട് ഒരേ ആളിൽ നിന്നും എന്നു നാം അർത്ഥം കൽപിച്ച مِنْ نَفْسٍ وَاحِدَةٍ എന്ന വാക്കിന് ഒരേ വർഗത്തിൽ നിന്ന് ( من جنس واحد ) എന്നും ചിലർ അർത്ഥം കൽപിച്ചിട്ടുണ്ടെന്നും, പല കാരണങ്ങളാൽ ആ അർത്ഥം അതിന് കൽപിക്കുവാൻ മാർഗമില്ലെന്നും നാം അവിടെ കാര്യകാരണ സഹിതം വിവരിച്ചിരിക്കുന്നു. ആ ഒരേ ആളിൽ നിന്നും തന്നെ അതിന്റെ ഇണയെയും ഉണ്ടാക്കി ( وَجَعَلَ مِنْهَا زَوْجَهَا ) എന്ന് പറഞ്ഞതിന്റെ താൽപര്യവും അവിടെ വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. അതു കൊണ്ട് വീണ്ടും അതൊന്നും ആവർത്തിക്കേണ്ടതായിട്ടില്ല.

نَفْس എന്ന വാക്കിന് വ്യക്തി, ആൾ, സ്വന്തം, ആത്മാവ്, ദേഹം എന്നിങ്ങിനെയുള്ള ഏത് അർത്ഥം കൽപിച്ചാലും – അല്ലെങ്കിൽ ചിലർ പറയുന്നത്പോലെ വർഗം എന്ന് അർത്ഥം കൽപിച്ചാലും – ശരി, അതിൽ നിന്ന് അതിന്റെ ഇണയാകുന്ന പെണ്ണിനെ സൃഷ്ടിച്ചത് അവന് അവളുമായി ഇണക്കവും സ്നേഹവും ഉണ്ടാകുവാനും അവളെ സമീപിക്കുന്നതിൽ അവന് മനസ്സമാധാനം ഉണ്ടായിത്തീരുവാനും വേണ്ടിയാണ് എന്ന

ത്രെ لِيَسْكُنَ إِلَيْهَا (അവൻ അവളുടെ അടുക്കൽ സമാധാനമടയുവാൻ വേണ്ടി) എന്ന വാക്കിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. സൂഃറൂമിൽ അല്ലാഹു പറയുന്നു: وَمِنْ آيَاتِهِ أَنْ خَلَقَ لَكُمْ مِنْ أَنْفُسِكُمْ أَزْوَاجًا لِتَسْكُنُوا إِلَيْهَا وَجَعَلَ بَيْنَكُمْ مَوَدَّةً وَرَحْمَةً (അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതാണ് നിങ്ങളിൽ നിന്നു തന്നെ നിങ്ങൾക്ക് ഇണകളെ അവൻ ഉണ്ടാക്കിത്തന്നതും-നിങ്ങൾ അവരുടെ അടുക്കൽ സമാധാനമടയുവാൻ വേണ്ടി. നിങ്ങൾക്കിടയിൽ അവൻ സ്നേഹ ബന്ധവും, കാരുണ്യവും ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു. (30:21) അല്ലാഹു ചെയ്ത വമ്പിച്ച ഒരു അനുഗ്രഹമത്രെ ഇത്. ഭാര്യാഭർത്താക്കൾ തമ്മിലുള്ള ഈ ഇണക്കവും സ്നേഹബന്ധവും ഇല്ലായിരുന്നുവെങ്കിൽ, പല നിലക്കും അത് മനുഷ്യവർഗത്തിന്റെ അഭിവൃദ്ധിക്കും വളർച്ചക്കും വളരെ ഹാനികരമാകുമായിരുന്നു. തുടർന്ന് പറഞ്ഞ വാക്യങ്ങളുടെ സാരം ഇങ്ങിനെ വിവരിക്കാം:

അങ്ങനെ പുരുഷനും അവന്റെ ഇണയും തമ്മിലുള്ള ഇണക്കവും സ്നേഹബന്ധവും കാരണമായി അവൻ അവളിൽ പ്രവേശിച്ചു. ആ സമ്പർക്കത്തെത്തുടർന്ന് സ്ത്രീ ഗർഭം ധരിച്ചു. ആദ്യം അത് ലഘുവായ തോതിലായിരുന്നു അനുഭവപ്പെട്ടത്. ഗർഭത്തിന്റെ അടയാളം പ്രത്യക്ഷത്തിൽ കാണുകയോ, ശാരീരികമായി പറയത്തക്ക വല്ല മാറ്റവും അനുഭവപ്പെടുകയോ ചെയ്തിരുന്നില്ല. ക്രമേണ അത് പ്രത്യക്ഷത്തിൽ തന്നെ കാണാറാവുകയും, ശരീര സ്ഥിതിയിൽ മാറ്റങ്ങൾ സംഭവിക്കുകയും ചെയ്തു. ഗർഭധാരണത്തെക്കുറിച്ചും മറ്റും മുമ്പ് പരിചയം സിദ്ധിച്ചിട്ടില്ലാത്തവരാണല്ലോ അവർ രണ്ടാളും. സന്താനത്തെക്കുറിച്ചുള്ള ഒരു പിടിപാടും അവർക്ക് മുമ്പ് ഉണ്ടായിട്ടില്ല. ജനിക്കുവാൻ പോകുന്ന കുട്ടി എന്തായിരിക്കും, എങ്ങിനെയായിരിക്കും എന്നും അറിഞ്ഞുകൂടാ. തങ്ങൾക്ക് ഉണ്ടാവാൻ പോകുന്ന സന്താനം ആകൃതിയിലും പ്രകൃതിയിലുമൊക്കെ നന്നായിരിക്കുവാൻ അവർ ആഗ്രഹിച്ചു. അതിനായി അവർ അല്ലാഹുവിനോട് പ്രാർത്ഥിക്കുകയും ചെയ്തു. അതിന് അനുഗ്രഹിക്കുന്ന പക്ഷം തങ്ങൾ നന്ദിയുള്ളവരായിരിക്കുമെന്ന്കൂടി പ്രാർത്ഥനയിൽ വ്യക്തമാക്കി.

മനുഷ്യവർഗത്തിലെ ഒന്നാമത്തെ ഇണകളും മാതാപിതാക്കളുമായ ആ രണ്ടു വ്യക്തികളുടെ-ആദം, ഹവ്വ (അ) എന്നിവരുടെ - സ്ഥിതി അതായിരുന്നു, അതെ അവർക്ക് സന്താനം ഉണ്ടായപ്പോൾ, അവർ അതിന്റെ നന്മക്കുവേണ്ടി അല്ലാഹുവിനോട് പ്രാർത്ഥിക്കുകയും സന്താനം ലഭിച്ചതിന്റെ പേരിൽ അവനോട് നന്ദിയുള്ളവരാകുകയും ചെയ്തു. എന്നാൽ പിന്നീട് അവരുടെ ആ നല്ല മാതൃക പുലർത്തിപ്പോരുവാൻ ബാധ്യസ്ഥരായ അവരുടെ സന്താനപരമ്പരകളിൽ ഉണ്ടായ മാതാപിതാക്കൾ പലരും തങ്ങൾക്ക് സന്താനം ജനിച്ചപ്പോൾ അല്ലാഹുവിനോട് നന്ദികേട് കാണിക്കുകയാണുണ്ടായത്. എന്നിപ്രകാരമാണ് രണ്ടാമത്തെ വചനത്തിലടങ്ങിയ ആശയം. ഈ വചനത്തിന്റെ താൽപര്യം വേണ്ടതു പോലെ മനസ്സിലാക്കുവാൻ താഴെ ചൂണ്ടിക്കാട്ടുന്ന ചില സംഗതികൾ അറിഞ്ഞിരിക്കുന്നത് നന്നായിരിക്കും.

189-ാം വചനത്തിലെ പരാമർശങ്ങൾ ആദമിനെയും, ഹവ്വാഇനെയും (അ) കുറിച്ചാകുന്നു. വിഷയപരമായി അതോട് ബന്ധപ്പെട്ടതാണെങ്കിലും 190-ാം വചനത്തിലെ പരാമർശങ്ങളിൽ യഥാർത്ഥത്തിൽ അവർ രണ്ടു പേരെയും കുറിച്ചുള്ളതല്ല. അവരുടെ സന്തതികളിൽ പിന്നീടുണ്ടായിത്തീർന്ന ഏതാനും ഇണകളെ - ഭാര്യാഭർത്താക്കളെ -

സംബന്ധിക്കുന്നതാണ്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, രണ്ടാമത്തെ വചനത്തിൽ അവർക്കു രണ്ടാൾക്കും ഒരു നല്ലകുട്ടിയെ നൽകിയപ്പോൾ ( فَلَمَّا آتَاهُمَا صَالِحًا )എന്നും അവർ രണ്ട് പേരും അല്ലാഹുവിന് പങ്കാളികളെ ഏർപ്പെടുത്തി( جَعَلَا لَهُ شُرَكَاءَ ) എന്നും പറഞ്ഞതിലെ സർവ്വനാമങ്ങൾ ( الضمائر )ആദമിനെയും, ഹവ്വാഇനെയും(അ) ഉദ്ദേശിച്ചാണെന്ന് പ്രത്യക്ഷത്തിൽ തോന്നാമെങ്കിലും യഥാർത്ഥത്തിൽ അവ അവരുടെ ഭാവി സന്താനങ്ങളിൽ ഉണ്ടാകുന്ന ഇണകളെ ഉദ്ദേശിച്ചാകുന്നു. ഇതേ വചനത്തിന്റെ അവസാനത്തിലെ فَتَعَالَى اللَّهُ عَمَّا يُشْرِكُونَ (എന്നാൽ അവർ പങ്കു ചേർക്കുന്നതിൽ നിന്ന് അല്ലാഹു വളരെ ഉന്നതനായിരിക്കുന്നു)എന്നതിൽ അവർ എന്ന് ബഹുവചന രൂപത്തിൽ പറഞ്ഞതിൽ നിന്നു തന്നെ ഇതു മനസ്സിലാക്കാവുന്നതാകുന്നു. ആദ്യത്തെ വചനത്തിലെന്നപോലെ ഈ വചനത്തിലെയും പരാമർശം ആദമിനെയും ഹവ്വാഇനെയും (അ) ഉദ്ദേശിച്ചായിരുന്നുവെങ്കിൽ - അറബി ഭാഷാമുറയനുസരിച്ച് തൽസ്ഥാനത്ത് عَمَّا يُشْرِكَانِ (അവർ രണ്ട്പേരും പങ്കു ചേർക്കുന്നതിൽ നിന്ന്) എന്ന് ദ്വിവചന രൂപത്തിലായിരുന്നു പറയേണ്ടിയിരുന്നത്. മാത്രമല്ല, ഈ വചനങ്ങളുടെ തുടർച്ചയും, വിഷയപരമായി പരസ്പരം ബന്ധപ്പെട്ടതുമായ അടുത്ത (191-ാം) വചനത്തിൽ أَيُشْرِكُونَ (അവർ പങ്കു ചേർക്കുന്നുവോ) എന്നും وَهُمْ يُخْلَقُونَ (അവരാകട്ടെ, സൃഷ്ടിക്കപ്പെടുകയും ചെയ്യുന്നു) എന്നുമുള്ള വാക്കുകളിലെ സർവ്വ നാമങ്ങളും ബഹുവചന രൂപത്തിൽ തന്നെയാണുള്ളത്.

രാജ്യക്കാരോട് ചോദിക്കുക എന്ന ഉദ്ദേശ്യത്തിൽ രാജ്യത്തോട് ചോദിക്കുക ( وَاسْأَلِ الْقَرْيَةَ ) എന്നും നിങ്ങളുടെ പൂർവ്വികൻമാരെ ഫിർഔന്റെ ആൾക്കാരിൽ നിന്നും രക്ഷപ്പെടുത്തി എന്ന ഉദ്ദേശ്യത്തിൽ നിങ്ങളെ ഫിർഔന്റെ ആൾക്കാരിൽ നിന്ന് രക്ഷപ്പെടുത്തി ( نَجَّيْنَاكُم مِّنْ آلِ فِرْعَوْنَ ) എന്നും പോലെയുള്ള പ്രയോഗങ്ങൾ ക്വുർആനിൽ പലപ്പോഴും കാണാം. ഭാഷാ സാഹിത്യങ്ങളിലും പതിവാണത്. ഇതുപോലെയുള്ള ഒരു പ്രയോഗം തന്നെയാണ് ഇവിടെയുമുള്ളത്. 189-ാം വചനത്തിൽ മനുഷ്യവർഗത്തിലെ ഒന്നാമത്തെ രണ്ടു ഇണകളെപ്പറ്റി പ്രസ്താവിച്ചതിനെ അടിസ്ഥാനപ്പെടുത്തിക്കൊണ്ട് അവരുടെ ശേഷം അവരുടെ സന്താന പരമ്പരകളിലെ ഇണകളിൽ നിന്നു പിന്നീട് അവരുടെ നിലപാടിന് വിരുദ്ധമായ മറ്റൊരു നിലപാട് ഉണ്ടായിത്തീർന്നു എന്നത്രെ (190-ാം) വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടിയത്, ചുരുക്കിപ്പറഞ്ഞാൽ, രണ്ടാമത്തെ (190-ാം) വചനത്തിലെ ആശയം ഇങ്ങിനെ മനസ്സിലാക്കാം :

മനുഷ്യവർഗത്തിന്റെ ആദ്യത്തെ മാതാപിതാക്കളും ഭാര്യാഭർത്താക്കളും അവർക്ക് ഒരു സന്താനം ജനിച്ചപ്പോൾ സ്വീകരിച്ച നിലപാട് 189-ാം വചനത്തിൽ കണ്ട പ്രകാരമായിരുന്നു. പിന്നീട് രംഗത്തു വന്ന പല മാതാപിതാക്കളും ഭാര്യാഭർത്താക്കളും അവരുടെ ആ മാതൃകക്കു വിപരീതമായി പ്രവർത്തിച്ചു. അവർ അല്ലാഹുവിനോട് നന്ദിക്കു പകരം നന്ദികേടാണ് ചെയ്തത്. ചിലർ തങ്ങളുടെ സന്താനങ്ങൾക്ക് ഉസ്സാ എന്ന വിഗ്രഹത്തിന്റെ അടിമ( عبد العزى ) എന്നും, സൂര്യന്റെ അടിമ( عبد شمس ) എന്നും വേറെ ചിലർ ഹുസൈന്റെ അടിമ ( عبد الحسين ) എന്നും പ്രവാചകന്റെ അടിമ ( عبد النبى ) എന്നും വേറെ ചിലർ യേശുദാസ്, സൂര്യദാസ്, ചന്ദ്രദാസ് എന്നിങ്ങിനെയും സന്താനങ്ങൾക്ക് പേര് നൽകി. മറ്റു ചിലർ തങ്ങൾക്ക് സന്താനം ജനിച്ചത് ചില മഹാത്മാക്കളുടെയോ, ദേവീദേവൻമാരുടെയോ ഗുരുത്വപൊരുത്തവും ആശീർവാദവും കൊണ്ടാണെന്ന് ധരിക്കുകയും, അവർക്ക് നേർച്ചകളും വഴിപാടുകളും നടത്തുകയും

ചെയ്തുകൊണ്ടിരുന്നു. എനിയും ചിലർ തങ്ങളുടെ മക്കളെ ചില പ്രതിഷ്ഠകൾക്കും, ദിവ്യൻമാർക്കും ദാസൻമാരും സേവകൻമാരുമായി ഉഴിഞ്ഞുവെച്ചു. എന്നുവെച്ചാൽ, അല്ലാഹുവിന്റെ അനുഗ്രഹവും, അവന്റെ സൃഷ്ടി വ്യവസ്ഥയും അനുസരിച്ച് ജനിച്ച സന്താനങ്ങളുടെ വിഷയത്തിൽ അവനല്ലാത്തവർക്കും അവർ പങ്കും അവകാശവും നൽകുകയാണ് ചെയ്തത്. ഇങ്ങനെയുള്ള എല്ലാതരം ശിർക്കുകളിൽ നിന്നും പരമ പരിശുദ്ധനത്രെ അല്ലാഹു.

സൂക്ഷ്മാന്വേഷികളും, മഹാൻമാരുമായ പല ക്വുർആൻ വ്യാഖ്യാതാക്കളും ഈ (190-ാം) വചനത്തിന് നൽകിയ വ്യാഖ്യാനത്തെ ആധാരമാക്കിയാണ് മുകളിൽ നാം വിവരിച്ചത്. എന്നാൽ, ചില വ്യാഖ്യാതാക്കൾ ഈ രണ്ടാമത്തെ വചനത്തിന് നൽകി ക്കാണുന്ന വ്യാഖ്യാനം മറ്റൊരു തരത്തിലാകുന്നു. അതിന്റെ ചുരുക്കം ഇപ്രകാരമാകു ന്നു: ആദമിനും, ഹവ്വാഇനും (അ) ആദ്യം ജനിച്ച മക്കൾ ജീവിച്ചില്ല. അവർ വ്യസന ത്തിലായി. ഇബ്ലീസ് ചെന്ന് അടുത്ത പ്രസവത്തിലെ കുട്ടിക്ക് ഹാരിഥിന്റെ അടിമ (عبد الحارث) എന്നു പേരുവെച്ചാൽ കുട്ടി ജീവിക്കുമെന്ന് ഉപദേശിച്ചു. ഹാരിഥ് എന്നു ള്ളത് ഇബ്ലീസിന്റെ ഒരു പേരാകുന്നു. ഈ ഉപദേശപ്രകാരം അടുത്ത് ജനിക്കുന്ന കുട്ടിക്ക് അവർ പ്രസ്തുത പേര് നൽകി. ഈ പേര് സ്വീകരിച്ചതിനെ ഉദ്ദേശിച്ചാണ് അവർ രണ്ടാളും അല്ലാഹുവിന് പങ്കാളികളെ ഉണ്ടാക്കി ( جَعَلَا لَهُۥ شُرَكَآءَ ) എന്നു പറ ഞ്ഞിരിക്കുന്നത്. ഇവിടെ അവർ രണ്ടാളും ശിർക്ക് പ്രവർത്തിച്ചു എന്നു പറഞ്ഞത് സാധാ രണ അർത്ഥത്തിൽ ആരാധനയിലുള്ള ശിർക്ക് എന്ന ഉദ്ദേശ്യത്തിലല്ലെന്നും, ശിർക്കിന്റെ അർത്ഥവ്യാപ്തിയിൽ ഉൾപ്പെടുന്ന ഒരു നാമമാത്ര ശിർക്ക് എന്ന നിലക്കാണെന്നും ഈ അഭിപ്രായക്കാർ പറയുന്നു. പല കാരണങ്ങളാലും ഈ വ്യാഖ്യാനം സ്വീകാര്യമ ല്ലെന്ന് ഇമാം റാസീ (റ) മുതലായ പ്രധാനപ്പെട്ട പല വ്യാഖ്യാതാക്കളും പ്രസ്താവിച്ചു കാണാം.

മുകളിൽ നാം ചൂണ്ടിക്കാട്ടിയതുപോലെ 189 ഉം 190ഉം വചനങ്ങളിലെ സർവ്വനാ മങ്ങളുടെ (ضمير കളുടെ) വ്യത്യാസങ്ങൾക്ക് പുറമെ വേറെയും കാരണങ്ങൾ നിരത്തി ക്കൊണ്ടാണ് റാസീ (റ) ഈ വ്യാഖ്യാനത്തെ ഖണ്ഡിച്ചിരിക്കുന്നത്. ഇബ്ലീസിന്റെ ദുരുപദേശങ്ങളെപ്പറ്റി മറ്റാരെക്കാളും അനുഭവത്തിൽ നിന്നും മനസ്സിലാക്കിയ ആദം നബി (അ)പിന്നെയും അവന്റെ ഉപദേശം സ്വീകരിച്ചുവെന്നു സമ്മതിക്കുവാൻ നിവൃ ത്തിയില്ലെന്ന് കൂടി റാസി (റ) ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഇമാം ഇബ്നു കഥീറും (റ) ഈ വ്യാഖ്യാനം ശരിയല്ലെന്ന് വ്യക്തമാക്കിയിട്ടുണ്ട്. ഈ വ്യാഖ്യാനത്തിന് ആധാര മായി ഉദ്ധരിക്കപ്പെടുന്ന രിവായത്തുകളിൽ ഒന്നുപോലും നബിﷺ പ്രസ്താവിച്ചതായി സ്ഥിരീകരിക്കപ്പെട്ടിട്ടില്ലെന്ന് ചൂണ്ടിക്കാട്ടിക്കൊണ്ട് ഇബ്നു കഥീർ (റ) ഒരു പ്രസ്താവന ചെയ്തിരിക്കുന്നു. അതിന്റെ ചുരുക്കം ഇതാണ് :

ഇബ്നു അബ്ബാസ് (റ) ൽ നിന്നു ചില പ്രധാനികളടക്കം പലരും ഈ വിവരം നിവേദനം ചെയ്തിട്ടുണ്ട്. ഇത്-അല്ലാഹുവിനറിയാം-വേദക്കാരിൽ നിന്നും കിട്ടിയതാ യിരിക്കുമെന്നാണ് തോന്നുന്നത്. വേദക്കാരിൽ നിന്നും ലഭിക്കുന്ന വാർത്തകളാകട്ടെ, ക്വുർആൻക്കൊണ്ടും സുന്നത്തുകൊണ്ടും ശരിയാണെന്ന് തെളിഞ്ഞതും, കളവാണെന്ന് തെളിഞ്ഞതും, രണ്ടും നിശ്ചയിക്കുവാൻ നിവൃത്തിയില്ലാത്തതും എന്നിങ്ങിനെ മൂന്നു വിധത്തിലുണ്ടായിരിക്കും. ഈ മൂന്നാമത്തേതിനെപ്പറ്റിയാണ് അവരെ നിങ്ങൾ ശരിവെ

ക്കുകയും കളവാക്കുകയും ചെയ്യരുത് എന്നു നബിﷺ പറഞ്ഞിരിക്കുന്നത്. സ്വഹാബികളിൽ നിന്നോ താബിഉകളിൽ നിന്നോ വല്ലവരും ഇത്തരം വാർത്ത നിവേദനം ചെയ്യുന്നതായാൽ അത് ഈ മൂന്നാമത്തെ ഇനത്തിൽ പെട്ടതാണെന്ന് അവർ കരുതുന്നത്കൊണ്ടായിരിക്കും. എന്നാൽ, നമ്മെ സംബന്ധിച്ചിടത്തോളം നാം ഹസൻ ബസ്വരി (റ)യുടെ അഭിപ്രായമാണ് സ്വീകരിക്കുന്നത്. അതായത്, അവർ രണ്ടാളും അവന് പങ്കാളികളെ ഏർപ്പെടുത്തി ( جَعَلَا لَهُ شُرَكَاء) എന്നു പറഞ്ഞത് ആദമിനെയും ഹവ്വാഇനെയും ഉദ്ദേശിച്ചല്ല, അവരുടെ സന്തതികളിലുള്ള മുശ്‌രിക്കുകളെ മാത്രം ഉദ്ദേശിച്ചാകുന്നു എന്ന്. അതുകൊണ്ടാണ് പിന്നീട് അവർ പങ്ക്ചേർക്കുന്നതിൽ നിന്ന് അല്ലാഹു വളരെ ഉന്നതനാകുന്നു (فَتَعَالَى اللَّهُ عَمَّا يُشْرِكُونَ) എന്ന് (ബഹുവചന രൂപത്തിൽ) പറഞ്ഞത്. ആദ്യം ആദമിനെയും ഹവ്വാഇനെയും കുറിച്ച് പ്രസ്താവിച്ചത് പിന്നീടുള്ള മാതാപിതാക്കളെക്കുറിച്ച് പ്രസ്താവിച്ചതിന് ഒരു ചവിട്ടുപടി എന്നോണമാകുന്നു....'. അല്ലാഹുവിന് പങ്കാളികളെ ഏർപ്പെടുത്തിയ മാതാപിതാക്കളെപ്പറ്റി അല്ലാഹു ചോദിക്കുന്നു:

أَيُشْرِكُونَ مَا لَا يَخْلُقُ شَيْئًا وَهُمْ يُخْلَقُونَ ﴿١٩١﴾

**﴾191﴿ യാതൊരു വസ്തുവെയും സൃഷ്ടിക്കാത്തവരെ (അല്ലാഹുവിനോട്) അവർ പങ്ക് ചേർക്കുന്നുവോ? അവരാകട്ടെ, സൃഷ്ടിക്കപ്പെടുകയും ചെയ്യുന്നു.**

وَلَا يَسْتَطِيعُونَ لَهُمْ نَصْرًا وَلَآ أَنفُسَهُمْ يَنصُرُونَ ﴿١٩٢﴾

**﴾192﴿ (മാത്രമല്ല) അവർക്ക് വല്ല സഹായവും ചെയ്‌വാൻ (അവർ പങ്കാളികളാക്കുന്ന) അവർക്ക് സാധ്യമാകുന്നതുമല്ല; തങ്ങളുടെ സ്വന്തങ്ങളെത്തന്നെയും അവർ സഹായി(ച്ചു രക്ഷി)ക്കുന്നതുമല്ല**

وَإِن تَدْعُوهُمْ إِلَى ٱلْهُدَىٰ لَا يَتَّبِعُوكُمْ ۚ سَوَآءٌ عَلَيْكُمْ أَدَعَوْتُمُوهُمْ أَمْ أَنتُمْ صَٰمِتُونَ ﴿١٩٣﴾

**﴾193﴿ അവരെ നിങ്ങൾ നേർമാർഗത്തിലേക്ക് ക്ഷണിക്കുന്ന പക്ഷം അവർ നിങ്ങളെ പിൻ പറ്റുന്നതുമല്ല. നിങ്ങൾ അവരെ ക്ഷണിച്ചുവോ, അല്ലെങ്കിൽ നിങ്ങൾ മൗനവലംബിക്കുന്നവരാണോ (രണ്ടായാലും) നിങ്ങൾക്ക് സമമത്രെ.**

---

﴾191﴿ أَيُشْرِكُونَ അവർ പങ്ക് ചേർക്കുന്നുവോ مَالَا يَخْلُقُ സൃഷ്ടിക്കാത്തതിനെ, സൃഷ്ടിക്കാത്തവയെ, പടക്കാത്തവരെ شَيْئًا യാതൊന്നും, ഒരു വസ്തുവും وَهُمْ അവരാകട്ടെ يُخْلَقُونَ സൃഷ്ടിക്കപ്പെടുന്നു(താനും) ﴾192﴿ وَلَا يَسْتَطِيعُونَ അവർക്ക് സാധ്യമാകുകയില്ല لَهُمْ അവർക്ക് نَصْرًا ഒരു സഹായത്തിനും, വല്ല സഹായം ചെയ്‌വാനും وَلَا أَنْفُسَهُمْ തങ്ങളെത്തന്നെയും(അവരുടെ സ്വന്തങ്ങളെയും) ഇല്ല يَنْصُرُونَ അവർ സഹായിക്കും ﴾193﴿ وَإِنْ تَدْعُوهُمْ അവരെ നിങ്ങൾ ക്ഷണി(വിളി)

ക്കുന്ന പക്ഷം, ക്ഷണിച്ചാലാകട്ടെ إِلَى الْهُدَىٰ നേർമാർഗ(സന്മാർഗ)ത്തിലേക്ക് لَا يَتَّبِعُوكُمْ അവർ നിങ്ങളെ പിൻപറ്റുകയില്ല, പിൻതുടരുന്നതുമല്ല سَوَاءٌ സമമത്രെ, ഒരു പോലെയാണ് عَلَيْكُمْ നിങ്ങൾക്ക് أَدَعَوْتُمُوهُمْ അവരെ നിങ്ങൾ വിളിച്ചു (ക്ഷണിച്ചു -പ്രാർത്ഥിച്ചു)വോ أَمْ أَنتُمْ അതല്ല (അല്ലെങ്കിൽ) നിങ്ങൾ صَامِتُونَ മൗനമവലംബിക്കുന്ന (മിണ്ടാതിരിക്കുന്ന)വരാണ്

إِنَّ ٱلَّذِينَ تَدْعُونَ مِن دُونِ ٱللَّهِ عِبَادٌ أَمْثَالُكُمْ فَٱدْعُوهُمْ فَلْيَسْتَجِيبُوا۟ لَكُمْ إِن كُنتُمْ صَـٰدِقِينَ ﴿١٩٤﴾

**《194》 നിശ്ചയമായും, അല്ലാഹുവിനു പുറമെ നിങ്ങൾ വിളി(ച്ചു പ്രാർത്ഥി)ക്കുന്നവർ നിങ്ങളെപ്പോലെയുള്ള അടിയാൻമാരാകുന്നു, [എല്ലാവരും അവന്റെ അടിമകൾ തന്നെ] എന്നാൽ അവരെ വിളി(ച്ചു പ്രാർത്ഥി)ക്കുക എന്നിട്ട് അവർ നിങ്ങൾക്ക് ഉത്തരം നൽകട്ടെ, നിങ്ങൾ സത്യവാൻമാരാണെങ്കിൽ ! [എന്നാലതൊന്നു കാണാമല്ലോ]**

《194》 إِنَّ നിശ്ചയമായും الَّذِينَ تَدْعُونَ നിങ്ങൾ പ്രാർത്ഥിക്കുന്ന (വിളിക്കുന്ന)വർ مِن دُونِ اللَّهِ അല്ലാഹുവിനെക്കൂടാതെ (പുറമെ) عِبَادٌ അടിയാൻമാരാണ്, അടിമകളാണ് أَمْثَالُكُمْ നിങ്ങളെപ്പോലുള്ളവരായ فَادْعُوهُمْ എന്നാൽ നിങ്ങളവരെ വിളിക്കുക, പ്രാർത്ഥിച്ചുകൊള്ളുവിൻ فَلْيَسْتَجِيبُوا എന്നിട്ടവർ ഉത്തരം നൽകട്ടെ لَكُمْ നിങ്ങൾക്ക് إِن كُنتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യം പറയുന്നവർ, സത്യവാൻമാർ

അല്ലാഹുവിന്റെ അധികാരാവകാശങ്ങളിലോ, പ്രവൃത്തികളിലോ അവന്റെ പങ്കുകാരായി ഗണിക്കപ്പെടുകയും വിളിച്ചാരാധിക്കപ്പെടുകയും ചെയ്യുന്ന ഏതൊരു വസ്തുവിന്റെയും സ്ഥിതിഗതികൾ ഇപ്രകാരമാകുന്നു. ജീവനില്ലാത്തതും ജീവനുള്ളതുമെന്ന വ്യത്യാസമില്ല. എന്നിരിക്കെ അവരെ പങ്കുകാരാക്കുന്നതിന് എന്ത് ന്യായമാണുള്ളത്? അവരെ വിളിച്ചു പ്രാർത്ഥിക്കുകയും ആരാധിക്കുകയും ചെയ്യുന്നതിൽ എന്താണ് പ്രയോജനമുള്ളത് ? എന്ന് സാരം. ഈ വചനങ്ങളിലെ പരാമർശങ്ങൾ വിഗ്രഹങ്ങളും വിഗ്രഹങ്ങളല്ലാത്തതുമായ എല്ലാ ആരാധ്യ വസ്തുക്കളെയും ബാധിക്കുന്നവയാണെങ്കിലും മുഖ്യമായും വിഗ്രഹങ്ങളെ ഉദ്ദേശിച്ചാണുള്ളതെന്ന് അടുത്ത വചനങ്ങളിൽ നിന്ന് മനസ്സിലാക്കാം. ഖുർആൻ അവതരിക്കുമ്പോൾ മുശ്രിക്കുകൾ തങ്ങളുടെ ദൈവങ്ങളായി കൽപിച്ചു വന്നിരുന്നത് വിഗ്രഹങ്ങളെയാണല്ലോ.

നിങ്ങളെപ്പോലെയുള്ള അടിയാൻമാർ ( عِبَادٌ أَمْثَالُكُمْ ) എന്ന പ്രയോഗം ആരാധ്യ വസ്തുക്കളായി ഗണിക്കപ്പെട്ടിരുന്ന മലക്കുകൾ, പ്രവാചകൻമാർ, പുണ്യാത്മാക്കൾ മുതലായവരെ സംബന്ധിച്ചിടത്തോളം വ്യക്തം തന്നെ. എന്നാൽ അടുത്ത വചനത്തിൽ നിന്നും ഖുർആൻ വ്യാഖ്യാതാക്കളുടെ പ്രസ്താവനകളിൽ നിന്നും മനസ്സിലാകുന്നത്പോലെ, ഇവിടെ പ്രധാനമായും പരാമർശിക്കപ്പെടുന്നത് വിഗ്രഹ ദൈവങ്ങളെപ്പറ്റിയാണ് എന്നിരിക്കെ, ആ വാക്ക് ( عِبَادٌ أَمْثَالُكُمْ ) നിർജ്ജീവങ്ങളും,ബുദ്ധി

യില്ലാത്തവയുമായ വിഗ്രഹങ്ങളെപ്പറ്റി പ്രസ്താവിച്ചതിന്റെ അർത്ഥമെന്താണെന്നു സംശയിക്കപ്പെട്ടേക്കാം. വാസ്തവത്തിൽ, നിങ്ങളെപ്പോലെ അവയും അല്ലാഹുവിന്റെ സൃഷ്ടികളും അടിമകളുമാണെന്നത്രെ അതിന്റെ അർത്ഥം, ജീവികളും നിർജ്ജീവികളും വിഗ്രഹങ്ങളും അല്ലാത്തവയുമെന്ന വ്യത്യാസമില്ലാതെ എല്ലാം അവന്റെ അടിമയും സൃഷ്ടിയും തന്നെയാണല്ലോ. മാത്രമല്ല, വിഗ്രഹങ്ങൾ പ്രതിഷ്ഠിക്കപ്പെടുന്നത് ഏതെങ്കിലും പുണ്യവാൻമാരുടെ നാമങ്ങളിലായിരിക്കും. അപ്പോൾ കവിഞ്ഞ പക്ഷം അവ ആരുടെ പേരിൽ പ്രതിഷ്ഠിക്കപ്പെടുന്നുവോ അവരെപ്പോലെ ആ വിഗ്രഹങ്ങൾക്ക് സ്ഥാനം കൽപിക്കണമെന്ന് സങ്കൽപിച്ചാൽ തന്നെയും അപ്പോഴും അവ അല്ലാഹുവിന്റെ അടിമകൾ തന്നെയായിരിക്കും. യഥാർത്ഥമാകട്ടെ, വിഗ്രഹങ്ങളെല്ലാം അവയുടെ ആരാധകൻമാരുടെ കൈക്കു നിർമിച്ചുണ്ടാക്കപ്പെടുന്നവയും, ബുദ്ധിയോ ജീവനോ ഗ്രഹണശക്തിയോ ഇല്ലാത്തവയുമാകുന്നു. അപ്പോൾ, നിങ്ങളെപ്പോലെയുള്ള സ്ഥാനം പോലും വാസ്തവത്തിൽ അവർക്കില്ല-നിങ്ങളെക്കാൾ നിസ്സാരങ്ങളാണവ-എന്നുകൂടി അവയുടെ ആരാധകരെ മനസ്സിലാക്കുന്നതാണ് അടുത്ത വചനത്തിലെ ചോദ്യങ്ങൾ.

أَلَهُمْ أَرْجُلٌ يَمْشُونَ بِهَآ ۖ أَمْ لَهُمْ أَيْدٍ يَبْطِشُونَ بِهَآ ۖ أَمْ لَهُمْ أَعْيُنٌ يُبْصِرُونَ بِهَآ ۖ أَمْ لَهُمْ ءَاذَانٌ يَسْمَعُونَ بِهَا ۗ قُلِ ٱدْعُوا۟ شُرَكَآءَكُمْ ثُمَّ كِيدُونِ فَلَا تُنظِرُونِ ﴿١٩٥﴾

**﴿195﴾ അവർക്ക് നടക്കുവാനുള്ള കാലുകൾ ഉണ്ടോ?! അതല്ല, അവർക്ക് പിടിക്കുവാനുള്ള കൈകൾ ഉണ്ടോ?! അതല്ല അവർക്ക് കാണുവാനുള്ള കണ്ണുകൾ ഉണ്ടോ ?! അതല്ല അവർക്ക് കേൾക്കുവാനുള്ള കാതുകൾ ഉണ്ടോ?! (നബിയേ) നീ പറയുക : നിങ്ങൾ നിങ്ങളുടെ പങ്കാളികളെ വിളി(ച്ചു പ്രാർത്ഥി)ച്ചു കൊള്ളുവിൻ: പിന്നെ (വേണമെങ്കിൽ ) എന്നോട് നിങ്ങൾ തന്ത്രം പ്രയോഗിച്ചു കൊള്ളുവിൻ - എന്നിട്ട് നിങ്ങൾ എനിക്ക് ഒഴിവ് നൽകേണ്ടാ.**

---

﴿195﴾ أَلَهُمْ അവർക്കുണ്ടോ أَرْجُلٌ കാലുകൾ يَمْشُونَ അവർ നടക്കും بِهَا അവ കൊണ്ട് أَمْ لَهُمْ അതല്ല (അതോ-അല്ലെങ്കിൽ)അവർക്കുണ്ടോ أَيْدٍ കൈകൾ يَبْطِشُونَ അവർ പിടിക്കും بِهَا അവകൊണ്ട് أَمْ لَهُمْ അതല്ല അവർക്കുണ്ടോ أَعْيُنٌ കണ്ണുകൾ يُبْصِرُونَ بِهَا അതുകൊണ്ടവർ കാണും أَمْ لَهُمْ അതല്ല അവർക്കുണ്ടോ آذَانٌ കാതുകൾ (ചെവി)കൾ يَسْمَعُونَ بِهَا അതുകൊണ്ടവർ കേൾക്കും, കേൾക്കുന്ന قُلِ നീ പറയുക ادْعُوا നിങ്ങൾ വിളിക്കുവിൻ شُرَكَاءَكُمْ നിങ്ങളുടെ പങ്കാളികളെ ثُمَّ كِيدُونِ പിന്നെ (എന്നിട്ട്) നിങ്ങൾ എന്നോട് തന്ത്രം പ്രയോഗിക്കുക فَلَا تُنظِرُونِ എന്നിട്ട് നിങ്ങൾ എനിക്ക് ഒഴിവ് നൽകേണ്ട, താമസം നൽകേണ്ട.

---

നിങ്ങളും നിങ്ങളുടെ ദൈവങ്ങളുംകൂടി ഒത്തൊരുമിച്ച് യാതൊരു വിട്ടുവീഴ്ചയും എനിക്ക് നൽകാത്ത വിധം എനിക്കെതിരായി എന്തു തന്ത്രങ്ങൾ തന്നെ പ്രയോഗിച്ചാലും ഞാനതിന് ഒരു നിലയും വിലയും കൽപിക്കയില്ല എന്നു സാരം.

إِنَّ وَلِـِّۧىَ ٱللَّهُ ٱلَّذِى نَزَّلَ ٱلْكِتَـٰبَ ۖ وَهُوَ يَتَوَلَّى ٱلصَّـٰلِحِينَ ﴿١٩٦﴾

﴿196﴾ നിശ്ചയമായും എന്റെ രക്ഷാധികാരി (ഈ) വേദഗ്രന്ഥം ഇറക്കിയ അല്ലാഹുവാകുന്നു. അവൻ സജ്ജനങ്ങളെ ഏറ്റെടു(ത്തു രക്ഷി)ക്കുകയും ചെയ്യും.

وَٱلَّذِينَ تَدْعُونَ مِن دُونِهِۦ لَا يَسْتَطِيعُونَ نَصْرَكُمْ وَلَآ أَنفُسَهُمْ يَنصُرُونَ ﴿١٩٧﴾

﴿197﴾ നിങ്ങൾ അവനു പുറമെ വിളി(ച്ചു പ്രാർത്ഥി)ക്കുന്നവരാകട്ടെ, നിങ്ങളെ സഹായിക്കുവാൻ അവർക്ക് സാധിക്കുകയില്ല; അവരുടെ സ്വന്തങ്ങളെത്തന്നെയും അവർ സഹായിക്കുകയില്ല.

وَإِن تَدْعُوهُمْ إِلَى ٱلْهُدَىٰ لَا يَسْمَعُوا۟ ۖ وَتَرَىٰهُمْ يَنظُرُونَ إِلَيْكَ وَهُمْ لَا يُبْصِرُونَ ﴿١٩٨﴾

﴿198﴾ അവരെ നിങ്ങൾ നേർമാർഗത്തിലേക്ക് വിളിക്കുന്നപക്ഷം, അവർ (അത്)കേൾക്കുകയില്ല. (മനുഷ്യാ) നിന്നിലേക്ക് നോക്കുന്നതായി നിനക്ക് അവരെ കാണാവുന്നതാണ്; അവരാകട്ടെ (ഒന്നും) കാണുന്നില്ലതാനും

---

﴿196﴾ إِنَّ وَلِيِّيَ നിശ്ചയമായും എന്റെ രക്ഷാധികാരി, കൈകാര്യക്കാരൻ, ബന്ധു اللَّهُ അല്ലാഹുവാകുന്നു الَّذِي نَزَّلَ ഇറക്കിയവനായ الْكِتَابَ (വേദ)ഗ്രന്ഥം وَهُوَ അവനാകട്ടെ, അവൻ يَتَوَلَّى ഏറ്റെടുക്കുന്നു, ഏറ്റെടുക്കുക(രക്ഷനൽകുക)യും ചെയ്യും الصَّالِحِينَ സദ്വൃത്തരെ, സജ്ജനങ്ങളെ ﴿197﴾ وَالَّذِينَ تَدْعُونَ നിങ്ങൾ വിളിക്കു(പ്രാർത്ഥിക്കു)ന്നവർ مِن دُونِهِ അവനു പുറമെ لَا يَسْتَطِيعُونَ അവർക്ക് സാധ്യമാകയില്ല نَصْرَكُمْ നിങ്ങളെ സഹായിക്കുവാൻ, നിങ്ങളുടെ സഹായത്തിന് وَلَا أَنفُسَهُمْ അവരെത്തന്നെയും ഇല്ല يَنصُرُونَ അവർ സഹായിക്കും ﴿198﴾ وَإِن تَدْعُوهُمْ അവരെ നിങ്ങൾ വിളിച്ചാലോ, വിളികേൾക്കുന്ന പക്ഷം إِلَى الْهُدَىٰ നേർ(സൻ)മാർഗത്തിലേക്ക് لَا يَسْمَعُوا അവർ കേൾക്കുകയില്ല وَتَرَاهُمْ അവരെ നീ കാണും, നിനക്കു കാണാം يَنظُرُونَ അവർ നോക്കുന്നതായി إِلَيْكَ നിന്നിലേക്ക് وَهُمْ അവരാകട്ടെ لَا يُبْصِرُونَ കാണുകയില്ല, കാണുന്നുമില്ല.

---

വിഗ്രഹങ്ങൾക്ക് കണ്ണ്, മൂക്ക്, ചെവി തുടങ്ങിയ അവയവങ്ങൾ കൊത്തിയുണ്ടാക്കപ്പെട്ടിരിക്കുമെങ്കിലും യഥാർത്ഥത്തിൽ അവക്ക് കാഴ്ചയോ, കേൾവിയോ, മറ്റേതെങ്കിലും ഗ്രഹണശക്തിയോ ഇല്ലെന്ന് തീർച്ചയാണല്ലോ.

خُذِ ٱلْعَفْوَ وَأْمُرْ بِٱلْعُرْفِ وَأَعْرِضْ عَنِ ٱلْجَٰهِلِينَ ﴿١٩٩﴾

﴾199﴿ (നബിയേ) നീ മാപ്പ് (അഥവാ വിട്ടുവീഴ്ച എന്ന തത്വം) സ്വീകരിക്കുക; സദാചാരം (അഥവാ സൽകാര്യം) കൊണ്ട് ഉപദേശിക്കുകയും ചെയ്യുക; വിവരമില്ലാത്തവരിൽ നിന്ന് തിരിഞ്ഞുകളയുകയും ചെയ്യുക.

وَإِمَّا يَنزَغَنَّكَ مِنَ ٱلشَّيْطَٰنِ نَزْغٌ فَٱسْتَعِذْ بِٱللَّهِ ۚ إِنَّهُۥ سَمِيعٌ عَلِيمٌ ﴿٢٠٠﴾

﴾200﴿ പിശാചിൽ നിന്നും വല്ല ദുഷ്പ്രേരണയും നിന്നെ(യെങ്ങാനും) ഇളക്കി വിടുന്ന പക്ഷം, നീ അല്ലാഹുവിനോട് ശരണം തേടിക്കൊള്ളുക.

നിശ്ചയമായും, അവൻ (എല്ലാം) കേൾക്കുന്നവനും, അറിയുന്നവനുമാകുന്നു

---

﴾199﴿ خُذِ നീ എടുക്കുക(സ്വീകരിക്കുക) الْعَفْوَ മാപ്പ് وَأْمُرْ നീ കൽപിക്കുക (ഉപദേശിക്കുക)യും ചെയ്യുക بِالْعُرْفِ സദാചാരം(സൽകാര്യം)കൊണ്ട് وَأَعْرِضْ നീ തിരിഞ്ഞുകളയുക, അവഗണിക്കുകയും ചെയ്യുക عَنِ الْجَاهِلِينَ അജ്ഞാനികളെപ്പററി, വിഡ്ഢികളിൽനിന്ന് ﴾200﴿ وَإِمَّا يَنزَغَنَّكَ നിന്നെ ഇളക്കി(തോണ്ടി)വിടുന്ന പക്ഷം مِنَ الشَّيْطَانِ പിശാചിൽ നിന്ന് نَزْغٌ വല്ല ഇളക്കിവിടലും, ഒരു തോണ്ടൽ(ദുഷ്പ്രേരണ) فَاسْتَعِذْ എന്നാൽ നീ ശരണം(കാവൽ)തേടുക بِاللَّهِ അല്ലാഹുവിനോട് إِنَّهُ നിശ്ചയമായും അവൻ سَمِيعٌ കേൾക്കുന്നവനാണ് عَلِيمٌ അറിയുന്നവനാണ്.

---

മുശ്രിക്കുകളെയും, അവരുടെ ശിർക്കുകളെയും സംബന്ധിച്ച് പലതും പ്രസ്താവിച്ച ശേഷം, അവരടക്കം എല്ലാവരോടും പെരുമാറുന്നത് എങ്ങിനെയായിരിക്കണമെന്ന് ഈ വചനം മുഖേന അല്ലാഹു നബിﷺയെ ഉപദേശിക്കുന്നു. അന്യരോടുള്ള പെരുമാറ്റത്തിൽ അനുവർത്തിക്കേണ്ടുന്ന സൽസ്വഭാവ മൂല്യങ്ങളെല്ലാം ഈ മൂന്ന് ചെറുവാക്യങ്ങളിൽ അല്ലാഹു അടക്കിയിരിക്കുന്നത് കാണാം.

1) خُذِالْعَفْوَ (മാപ്പ്-അഥവാ വിട്ടുവീഴ്ച-സ്വീകരിക്കുക) വളരെ അർത്ഥ വിശാലതയുള്ള ഒരു വാക്യമാണിത്. സ്വഭാവം, പ്രവൃത്തി, ഇടപാട്, സംസാരം ആദിയായവയിലെല്ലാം തന്നെ മററുള്ളവർക്ക് വിഷമവും ബുദ്ധിമുട്ടും അനുഭവപ്പെടാതെ-നീതിയുക്തവും, സൗകര്യപ്രദവുമായ രീതിയിൽ-പെരുമാറുക, അവരിൽ നിന്ന് അനുഭവപ്പെടുന്ന വിഷമങ്ങളുടെയും ബുദ്ധിമുട്ടുകളുടെയും നേരെ കണ്ണടക്കുക എന്നൊക്കെയാണ് അതിന്റെ ചുരുക്കം. നബിﷺ പറയുന്നു: يسروا ولا تعسروا وسكنوا ولاتنفروا - متفق (നിങ്ങൾ എളുപ്പമുണ്ടാക്കുവിൻ, ഞെരുക്കമുണ്ടാക്കരുത്, നിങ്ങൾ സമാധാനമുണ്ടാക്കുവിൻ, വെറുപ്പിക്കരുത് (ബു.മു) ഇബ്നുജരീർ, ഇബ്നു അബീഹാതിം (റ) എന്നിവർ ഉദ്ധരിച്ച ഒരു ഹദീഥിൽ, ഈ വചനം അവതരിപ്പിച്ചപ്പോൾ ഇതിന്റെ താൽപര്യം എന്താണെന്ന് നബിﷺ ജിബ്രീൽ (അ) നോട് ചോദിച്ചുവെന്നും, അദ്ദേഹം ഇങ്ങിനെ മറുപടി പറഞ്ഞുവെന്നും വന്നിരിക്കുന്നു: 'താങ്കളോട് അക്രമം പ്രവർത്തിച്ചവർക്ക് താങ്കൾ മാപ്പ് നൽകുവാനും, താങ്കൾക്ക് (വേണ്ടതു തരാതെ) മുടക്കം ചെയ്തവർക്ക് താങ്കൾ (അ

ങ്ങോട്ട്) കൊടുക്കുവാനും, താങ്കളോട് ബന്ധംമുറിച്ചവരോട് താങ്കൾ ബന്ധം ചേർക്കുവാനും അല്ലാഹു കൽപിച്ചിരിക്കുകയാണ്.'

2) وَأْمُرْ بِالْعُرْفِ (സദാചാരം-അഥവാ സൽകാര്യം-കൊണ്ട് ഉപദേശിക്കുക) നല്ലതും വേണ്ടപ്പെട്ടതുമായ എല്ലാ കാര്യങ്ങളും -മറ്റൊരു രൂപത്തിൽ പറയുന്ന പക്ഷം, അല്ലാഹുവിങ്കൽ പുണ്യകരവും ജനങ്ങളിൽ ഉപകാരപ്രദവുമായ എല്ലാ കാര്യങ്ങളും - ഉൾക്കൊള്ളുന്നവാക്കാണ് الْعُرْف എന്ന വാക്ക്. സദാചാരത്തെക്കുറിച്ച് ഉപദേശിക്കലും, ദുരാചാരത്തെക്കുറിച്ച് വിരോധിക്കലും സത്യവിശ്വാസികളുടെ കടമയാണെന്നും, എല്ലാ നിലവാരത്തിലുള്ള ആളുകളും അവരവരുടെ കഴിവുപോലെ അതിന് ബാധ്യസ്ഥരാണെന്നും അനേകം ക്വുർആൻ വചനങ്ങളിൽ നിന്നും നബി വചനങ്ങളിൽ നിന്നും അറിയപ്പെട്ടതാകുന്നു. ഇമാം റാസി (റ) ചൂണ്ടിക്കാട്ടിയതു പോലെ, എല്ലാ സന്ദർഭങ്ങളിലും മാപ്പും വിട്ടുവീഴ്ചയും മാത്രം സ്വീകരിക്കുന്ന പക്ഷം, അതു ചിലപ്പോൾ മതപരവും അല്ലാത്തതുമായ അനാശാസ്യതക്കു കാരണമായെന്ന് വരും. അതിനൊരു പരിഹാരം കൂടിയാണ് രണ്ടാമത്തെ ഉപദേശം. അതായത്, സദാചാരത്തിനും സൽക്കർമങ്ങൾക്കും ഹാനികരമാകത്തക്ക വിട്ടുവീഴ്ചകൾ ഉണ്ടായിക്കൂടാ എന്നു ഇതിൽ നിന്ന് മനസ്സിലാക്കാം. അതു പോലെത്തന്നെ സൽകാര്യങ്ങളെക്കുറിച്ച് ഉപദേശിക്കുകയും ദുഷ്കാര്യങ്ങളെക്കുറിച്ച് വിരോധിക്കുകയും ചെയ്യുമ്പോൾ അജ്ഞാനികളായ മൂഢജനങ്ങളിൽ നിന്ന് അനഭിലഷണീയമായ പ്രതികരണങ്ങൾ നേരിടേണ്ടി വന്നേക്കും. അടുത്ത ഉപദേശത്തിൽ അതിനുള്ള പരിഹാരവും കാണാവുന്നതാകുന്നു.

3) وَأَعْرِضْ عَنِ الْجَاهِلِينَ.(വിവരമില്ലത്ത ആളുകളിൽ നിന്ന് തിരിഞ്ഞുകളയുക) അഥവാ അജ്ഞാനികളും മൂഢൻമാരുമായ ആളുകളുടെ നേരെ അവഗണനാനയം സ്വീകരിക്കണം എന്നു താൽപര്യം. അവരിൽ നിന്നുണ്ടായേക്കുന്ന എതിർപ്പുകളെയും ഉപദ്രവങ്ങളെയും സഹിക്കുക, മാന്യമല്ലാത്ത വാക്കുകൾക്കും പ്രവൃത്തികൾക്കും പ്രതികാരത്തിന് മുതിരാതിരിക്കുക, അനാവശ്യങ്ങളിൽ അവരോട് സഹകരിക്കാതെ അവയിൽ നിന്ന് അകന്നു നിൽക്കുക, അനിഷ്ടകരമായ പെരുമാറ്റം കണ്ടാൽ കണ്ണടക്കുക മുതലായതെല്ലാം ഇതിൽ ഉൾപ്പെടുന്നു. പല മഹാൻമാരും ചൂണ്ടിക്കാട്ടാറുള്ളതുപോലെ, സത്യവിശ്വാസികളിൽ ഉണ്ടായിരിക്കേണ്ട ഉൽകൃഷ്ട സ്വഭാവങ്ങൾ ഈ മൂന്നു വാക്യങ്ങളിൽ സമാഹരിക്കപ്പെട്ടിരിക്കുന്നു. ഈ ഉപദേശങ്ങൾ മൂന്നും പ്രത്യക്ഷത്തിൽ നബി ﷺ യെ അഭിമുഖീകരിച്ചു കൊണ്ടുള്ളതാണെങ്കിലും, എല്ലാ ഒരോ സത്യവിശ്വാസിയോടുമുള്ള കൽപനയാണിതെന്നുള്ളതിൽ സംശയമില്ല.

ഈ വചനത്തിന്റെ ശീർഷകത്തിലും, ക്വുർആനും സുന്നത്തും മുറുകെ പിടിക്കുക എന്ന അധ്യായത്തിലും ഇബ്നു അബ്ബാസ് (റ) ൽ നിന്നും ബുഖാരി (റ) ഉദ്ധരിച്ച ഒരു സംഭവം അറിയുന്നത് ഇവിടെ സന്ദർഭോചിതമാകുന്നു. സംഭവം ഇതാണ്: ഉയയ്നത്തു (*) ബ്നുഹിസ്ഥാൻ (റ) അദ്ദേഹത്തിന്റെ സഹോദര പുത്രനായ ഹുർറുബ്നു ക്വൈസ് (റ)ന്റെ അടുക്കൽ വന്ന് തനിക്ക് ഖലീഫ ഉമർ (റ)നോട് ഒരു സംഭാ

***(*)*** عيينة بن حصن الفزاري رضى الله عنه ***ഇദ്ദേഹം സ്വഹാബികളിൽ എണ്ണപ്പെടുന്ന ഒരു വ്യക്തിയും ഫിസാർ (*** فزار ***) ഗോത്രത്തിലെ ഒരു നേതാവുമായിരുന്നു. എങ്കിലും കുറച്ചു പരുക്കൻ സ്വഭാവവും അൽപം വിഡ്ഢിത്തവും അദ്ദേഹത്തിനുണ്ടായിരുന്നു. മക്കാ വിജയ കാലത്ത് അദ്ദേഹം മുസ്ലിമായി. ഹുനൈൻ യുദ്ധത്തിൽ സംബന്ധിക്കുകയും ചെയ്തു. ത്വുലൈഹത്തുൽ അസദീ എന്ന കള്ള പ്രവാചകൻ പ്രത്യക്ഷപ്പെട്ടപ്പോൾ, അവനെ അംഗീകരിക്കുകയുണ്ടായെങ്കിലും പിന്നീട് അതിൽ നിന്നു മടങ്ങി ഖേദിക്കുകയും നന്നായിത്തീരുകയും ചെയ്തു. (*** من فتح الباري - 13 ***)***

ഷണത്തിന് അനുമതി വാങ്ങികൊടുക്കുവാൻ ആവശ്യപ്പെട്ടു. ഉമർ (റ)ന്റെ സദസ്സിലും, കാര്യാലോചനകളിലും അംഗങ്ങളായിരുന്നവർ ഖുർആൻ അധികം പഠിച്ചവരായിരുന്നു. അവർ യുവാക്കളോ വയസ്സു ചെന്നവരോ എന്ന വ്യത്യാസമില്ലായിരുന്നു. ആ കൂട്ടത്തിൽ ഒരാളായിരുന്നു ഹുർറും (റ). അങ്ങനെ സമ്മതം ലഭിച്ചു ഉയയ്നത്ത് ചെന്നപ്പോൾ അദ്ദേഹം (ഖലീഫയോട്) ഇങ്ങനെ പറഞ്ഞു : ഖത്ത്വാബിന്റെ മകനേ, അല്ലാഹുവിനെത്തന്നെയാണ ! താങ്കൾ ഞങ്ങൾക്ക് അധികമൊന്നും തരാറില്ല; ഞങ്ങളിൽ നീതിയനുസരിച്ച് വിധിക്കാറുമില്ല. ഇതു കേട്ടപ്പോൾ ഉമർ (റ)ന് കോപം വന്നു. അദ്ദേഹത്തെ വല്ലതും ചെയ്വാനുള്ള ഭാവമായി. അപ്പോൾ ഈ (199-ാം) വചനം ഓതിക്കേൾപ്പിച്ചുകൊണ്ട് ഹുർറ് (റ) പറഞ്ഞു : അമീറുൽ മുഅ്മിനീൻ ! അല്ലാഹു നബിﷺയോട് ഇങ്ങിനെയാണ് പറഞ്ഞിരിക്കുന്നത്. ഇയാൾ (ഉയയ്നത്ത്) വിഡ്ഢികളിൽപെട്ടവനുമാകുന്നു. ഇബ്നു അബ്ബാസ് (റ) പറയുകയാണ് : അല്ലാഹുവാണ! ഈ വചനം ഓതിക്കേട്ടപ്പോൾ അതിനപ്പുറം പിന്നെ ഉമർ ഒന്നും ചെയ്തില്ല. അദ്ദേഹം ഖുർആൻ കേട്ടാൽ നിൽക്കുന്ന ആളായിരുന്നു. (ബു) ഖുർആനിൽ വ്യക്തമാക്കപ്പെട്ട അതിർത്തിക്കപ്പുറം കടന്നു വല്ലതും പറയുകയോ ചെയ്യുകയോ ചെയ്യാത്ത ആളായിരുന്നു ഉമർ (റ) എന്നത്രെ ഇബ്നു അബ്ബാസ് (റ) പറഞ്ഞതിന്റെ താൽപര്യം.

കോപംകൊണ്ടോ, മററു വല്ല വികാരവും നിമിത്തമോ മനുഷ്യന്റെ പക്കൽ അവിവേകവും പാകപ്പിഴവും വരുക സ്വാഭാവികമാണ്. മനുഷ്യന്റെ വർഗശത്രുവായ പിശാചിന്റെ ദുഷ്പ്രേരണകളായിരിക്കും ഇതിന് പിന്നിലുള്ളത്. അങ്ങിനെ വല്ലതും അനുഭവപ്പെടുന്നപക്ഷം അതിനുള്ള നിവാരണമാർഗമാണ് രണ്ടാമത്തെ വചനത്തിൽ അല്ലാഹു നിർദ്ദേശിക്കുന്നത് .....وَإِمَّا يَنزَغَنَّكَ مِنَ الشَّيْطَانِ نَزْغٌ (പിശാചിൽ നിന്ന് വല്ല ദുഷ്പ്രേരണയും നിന്നെ ഇളക്കി വിടുന്ന പക്ഷം നീ അല്ലാഹുവിനോട് ശരണം തേടിക്കൊള്ളുക) അതായത് മേൽപറഞ്ഞ നിർദ്ദേശങ്ങൾക്ക് നിരക്കാത്ത വല്ലതും വന്നുപോയാൽ അതു പൈശാചിക പ്രേരണയിൽ നിന്നുണ്ടായതാണെന്ന് മനസ്സിലാക്കിക്കൊണ്ട് അതിൽ നിന്ന് പിൻമാറുകയും, പിശാചിന്റെ അത്തരം ദുഷ്പ്രേരണകളിൽ നിന്ന് രക്ഷിക്കുവാൻ അല്ലാഹുവിനോട് പ്രാർത്ഥിക്കുകയുമാണ് ചെയ്യേണ്ടത് എന്ന് സാരം. ഇതിന് മുമ്പ് നിർദ്ദേശിച്ച മൂന്നു നിർദ്ദേശങ്ങളും പിശാചിനെ സംബന്ധിച്ചിടത്തോളം പ്രായോഗികമല്ല. കാരണം, പിശാചിനെ മനുഷ്യന് കാണുവാൻ കഴിയുന്നതല്ല. അവന്റെ പ്രവൃത്തികൾ അദൃശ്യവുമാണ്. അതുകൊണ്ട് അവനോട് വിട്ടുവീഴ്ചക്കോ, സദുപദേശത്തിനോ സ്ഥാനമില്ല. അവനെക്കുറിച്ച് അവഗണിക്കുന്നതാകട്ടെ അവനിൽ നിന്നുള്ള കൂടുതൽ ഉപദ്രവത്തിനേ വഴിവെക്കുകയുള്ളൂ. കിട്ടുന്ന അവസരമെല്ലാം ഉപയോഗപ്പെടുത്തി മനുഷ്യനെ വഞ്ചിച്ചു വഴിപിഴപ്പിക്കുവാൻ പ്രതിജ്ഞയെടുത്തവനാണ് പിശാച്. മനുഷ്യരെ സംബന്ധിച്ചിടത്തോളം അവർ എത്രതന്നെ ദുഃസ്വഭാവികളോ, ശത്രുക്കളോ ആയാലും പ്രസ്തുത മാർഗങ്ങളിലൂടെ അവരെ നന്നാക്കിത്തീർക്കുവാനും, മയപ്പെടുത്തുവാനും സാധിച്ചെന്നുവരും, ചുരുക്കത്തിൽ, പിശാചിൽ നിന്നുള്ള ഏകരക്ഷാമാർഗം അല്ലാഹുവിൽ ശരണം പ്രാപിക്കലത്രെ.

അതുകൊണ്ടാണ് മനുഷ്യരുടെ ഇണക്കവും സ്നേഹവും സമ്പാദിക്കുന്നതിനും, അവരുടെ ഉപദ്രവങ്ങളിൽ നിന്നു രക്ഷ നേടുന്നതിനുമുള്ള മാർഗങ്ങൾ നിർദ്ദേശിച്ചുകൊണ്ട് ഈ വചനത്തിലെന്നപോലെ, 23:96-98 ലും, 41:34, 36 ലും ഇതുപോലെ, പിശാചിൽ നിന്നുള്ള രക്ഷക്ക് അല്ലാഹുവിനോട് തേടണമെന്ന് കൽപിച്ചിരിക്കുന്നത്. ഇതു സംബന്ധിച്ച് കൂടുതൽ വിവരം സൂറത്തുൽ ഫാത്തിഹഃയുടെ ആരംഭത്തിൽ കഴിഞ്ഞുപോയിട്ടുണ്ട്. അവിടെ നോക്കുക, പിശാചിന്റെ പ്രവൃത്തികളും ചെയ്തികളും വളരെ ഗൂഢമായതും മനുഷ്യർക്ക് കണ്ടെത്തുവാൻ കഴിയാത്തതുമാണെങ്കിലും അവയെപ്പറ്റി

അല്ലാഹുവിന് നല്ലപോലെ അറിയാം. അതിൽ നിന്നുള്ള രക്ഷാമാർഗമെന്താണെന്നും അവന്നറിയാം. അതുകൊണ്ട് അവനോട് ശരണം തേടുകയാണ് നിങ്ങൾ ചെയ്യേണ്ടത് എന്നത്രെ അവസാനത്തെ വാക്യം ചൂണ്ടിക്കാട്ടുന്നത്. അതെ, إِنَّهُۥ سَمِيعٌ عَلِيمٌ (നിശ്ചയമായും, അവൻ കേൾക്കുന്നവനും അറിയുന്നവനുമാകുന്നു)അടുത്ത വചനവും കൂടി ശ്രദ്ധിക്കുക:

إِنَّ ٱلَّذِينَ ٱتَّقَوْا۟ إِذَا مَسَّهُمْ طَٰٓئِفٌ مِّنَ ٱلشَّيْطَٰنِ تَذَكَّرُوا۟ فَإِذَا هُم مُّبْصِرُونَ ﴿٢٠١﴾

**﴾201﴿ നിശ്ചയമായും സൂക്ഷ്മത പാലിക്കുന്നവർ, അവരെ പിശാചിൽ നിന്നുണ്ടാകുന്ന വല്ലതോന്നലും ബാധിച്ചാൽ അവർക്ക് ഓർമ വരുന്നതാണ്; അപ്പോൾ, അവർ (ഉൾ)കാഴ്ചയുള്ളവരായിരിക്കും !**

وَإِخْوَٰنُهُمْ يَمُدُّونَهُمْ فِى ٱلْغَىِّ ثُمَّ لَا يُقْصِرُونَ ﴿٢٠٢﴾

**﴾202﴿ അവരുടെ [പിശാചുക്കളുടെ] സഹോദരങ്ങളാകട്ടെ, അവർ അവരെ ദുർമാർഗത്തിൽ അയച്ചു വിട്ടുകൊണ്ടിരിക്കയും ചെയ്യും ; പിന്നെ, അവർ കുറവ് വരുത്തുകയില്ല.**

---

﴾201﴿ إِنَّ നിശ്ചയമായും الَّذِينَ اتَّقَوْا സൂക്ഷ്മത പാലിച്ചവർ إِذَا مَسَّهُمْ അവരെ സ്പർശിച്ചാൽ, ബാധിച്ചാൽ طَائِفٌ വല്ല (ഒരു)നിഴലും, ബാധ, ബിംബം, നിഴലാട്ടം (തോന്നൽ) مِنَ الشَّيْطَانِ പിശാചിൽ നിന്ന് تَذَكَّرُوا അവർ ഓർമവെക്കും, അവർക്ക് ഓർമ വരും فَإِذَاهُمْ എന്നിട്ട് (അപ്പോൾ) അവർ مُبْصِرُونَ കാണുന്ന (ഉൾകാഴ്ചയുള്ള)വരായിരിക്കും ﴾202﴿ وَإِخْوَانُهُمْ അവരുടെ സഹോദരങ്ങളാകട്ടെ يَمُدُّونَهُمْ അവരെ അയച്ചുവിടും, അവർക്ക് സഹായം നൽകിക്കൊണ്ടിരിക്കും فِي الْغَيِّ ദുർമാർഗത്തിൽ ثُمَّ പിന്നെ (അതിന് പുറമെ) لَا يُقْصِرُونَ അവർ കുറവ്(വീഴ്ച) വരുത്തുകയില്ല.

---

സാരം : അല്ലാഹുവിന്റെ വിധി വിലക്കുകൾ അനുഷ്ഠിച്ചുകൊണ്ട് അവനെ സൂക്ഷിച്ചു പോരുന്ന ഭയഭക്തൻമാർ വല്ലപ്പോഴും പിശാചിന്റെ ദുഷ്പ്രേരണകൾക്ക് വിധേയമായിത്തീരുന്ന പക്ഷം ഉടനെത്തന്നെ തങ്ങളുടെ പക്കൽ വന്നുപോയ അബദ്ധത്തെപ്പറ്റി അവർക്കു ബോധം വരുന്നതായിരിക്കും. അങ്ങനെ, അതിൽ നിന്ന് പിൻവാങ്ങുകയും മേലിൽ അത്തരം വഞ്ചനകളിൽ അകപ്പെടാതെ സൂക്ഷിക്കുവാനുള്ള മുൻകരുതലും ദീർഘദൃഷ്ടിയും അവർക്കുണ്ടായിത്തീരുകയും ചെയ്യും. സൂക്ഷ്മതയും ഭയഭക്തിയുമില്ലാതെ പിശാചിന്റെ സഹോദരങ്ങളും മിത്രങ്ങളുമായിക്കഴിയുന്നവരുടെ സ്ഥിതിയാകട്ടെ, മറിച്ചുമായിരിക്കും. പിശാചിന്റെ ദുഷ്പ്രേരണ വഴി വല്ല വേണ്ടാവൃത്തിയിലും അകപ്പെട്ടു കഴിഞ്ഞാൽ, അതിൽ നിന്ന് പിൻമടങ്ങുവാനുള്ള ബോധവും, സൻമനസ്സും അവർക്കും വരികയില്ല. തങ്ങളാൽ കഴിയുന്ന മാർഗങ്ങൾ ഉപയോഗപ്പെടുത്തിക്കൊണ്ട് പിശാചിന് പ്രോത്സാഹനവും സഹായവും നൽകുകയായിരിക്കും അവർ ചെയ്യുക. ചുരുക്കിപ്പറഞ്ഞാൽ പിശാചിന്റെ ദുഷ്പ്രേരണകൾക്ക് വിധേയനായി തെറ്റു കുറ്റങ്ങൾ

ചെയ്തുപോകുക മനുഷ്യ സഹജമായ പതിവാണ്. എന്നാൽ ഭയഭക്തരായ ആളുകൾ തങ്ങൾക്ക് പിണഞ്ഞ അമളി വേഗം മനസ്സിലാക്കുകയും, അല്ലാഹുവിൽ ശരണം തേടി മേലിൽ ശ്രദ്ധാലുക്കളായിരിക്കയും ചെയ്യും. വന്നുപോയതിനെപ്പറ്റി വീണ്ടു വിചാരം തോന്നാത്തവരാകട്ടെ, അവർ പിന്നെപ്പിന്നെ പിശാചിന്റെ അടിമയായിത്തീരുകയും, ഒടുക്കം രക്ഷാമാർഗം അടഞ്ഞുപോകുകയുമായിരിക്കും ഉണ്ടാകുക.

ചില പരമാർത്ഥങ്ങൾ ഇവിടെ ഓർമിക്കുന്നത് നന്ന്. ഒരാൾക്ക് അല്ലാഹുവിനെക്കുറിച്ചുള്ള ബോധവും ഭയഭക്തിയും എത്ര കണ്ടുണ്ടോ അത്രകണ്ട് അവൻ പിശാചിന്റെ ചതിയെക്കുറിച്ച് ഭയപ്പെടുന്നവനും, പിശാചിൽ നിന്നുള്ള രക്ഷക്കുവേണ്ടി അല്ലാഹുവിനോട് പ്രാർത്ഥിക്കുന്നവനുമായിരിക്കും. ഒരാൾക്ക് പിശാചിന്റെ കെണിയിൽ അകപ്പെടുന്നതിനെക്കുറിച്ച് ഭയമില്ലെങ്കിൽ, അതിനുള്ള കാരണം അവന്റെ വിശ്വാസദാർഢ്യമോ, മറ്റേതെങ്കിലും ഉൽകൃഷ്ടഗുണമോ അല്ല. ഒന്നുകിൽ അല്ലാഹുവിന്റെയും റസൂലിന്റെയും വചനങ്ങളിൽ വേണ്ടത്ര വിശ്വാസമില്ലായ്മ, അഥവാ അദൃശ്യ സൃഷ്ടികളായ ജിന്നു വർഗത്തെയും അവരിൽപെട്ട പിശാചുക്കളെയും നിഷേധിക്കുന്നവരായിരിക്കുക. അതല്ലെങ്കിൽ, പിശാചിന്റെ ദുർമന്ത്രങ്ങൾക്ക് ഒരിക്കലും വിധേയനാകാത്തവണ്ണം–പ്രവാചകൻമാരെപ്പോലെയോ, അതിലും ഉപരിയായോ–ഉന്നത നിലവാരത്തിലുള്ള ആളാണ് താനെന്ന ഒരു അഹങ്കാരം. രണ്ടിലൊന്നായിരിക്കും അതിനു കാരണം. കാരണം ഏതായാലും ശരി, അത്തരക്കാരുടെ ഹൃദയമാണ് നിഷ്പ്രയാസം പിശാചിന് സൈ്വരവിഹാരം നടത്തുവാൻ ഏറ്റവും ഉതകുന്ന രംഗം. അവനെകൊണ്ട് എന്തു ചെയ്യിക്കുവാനും, എന്തു പറയിക്കുവാനും പിശാചിന് നിരുപാധികം സാധ്യമാണല്ലോ. പിശാചിന്റെ വഞ്ചനയിൽ അകപ്പെടുന്നതിനെപ്പറ്റി ഭയവും ശ്രദ്ധയും ഉള്ളവനാകട്ടെ, അല്ലാഹു ചൂണ്ടിക്കാട്ടിയതുപോലെ, സദാ അതിനെക്കുറിച്ച് ജാഗരൂകനായിരിക്കുന്നത് കൊണ്ട് യഥേഷ്ടം അവനെ വഴിപിഴപ്പിക്കുവാൻ പിശാചിന് സാധ്യമാകുന്നതുമല്ല.

നബിﷺ അരുളിച്ചെയ്തതായി അനസ് (റ) ഉദ്ധരിച്ചിരിക്കുന്നു: 'നിശ്ചയമായും പിശാച് മനുഷ്യനിൽ നിന്നും അവന്റെ രക്തം സഞ്ചരിക്കുന്നേടത്തൊക്കെ സഞ്ചരിക്കുന്നതാണ്.' (ബു.മു) ഇബ്നുമസ്ഊദ് (റ) പറയുന്നു : റസൂൽﷺ പറഞ്ഞു: 'നിങ്ങളിൽ ഒരാളും തന്നെ, ജിന്നിൽ നിന്നുള്ള അവന്റെ കൂട്ടുകാരനും, മലക്കുകളിൽ നിന്നുള്ള അവന്റെ കൂട്ടുകാരനും അവനിൽ ഏല്പിക്കപ്പെടാത്തവരായിട്ടില്ല. അവർ (സ്വഹാബികൾ) ചോദിച്ചു : അങ്ങുന്നും (അങ്ങിനെ) തന്നെയോ ? തിരുമേനി പറഞ്ഞു (അതെ) ഞാനും തന്നെ. പക്ഷേ, എനിക്ക് അല്ലാഹു അവന്നെതിരിൽ സഹായം നൽകിയിരിക്കുന്നു. അതിനാൽ അവൻ കീഴൊതുങ്ങിയിരിക്കുകയാണ്. ആകയാൽ അവൻ എന്നോട് നല്ലതിനെയല്ലാതെ കൽപിക്കുകയില്ല.' (മു) നബിﷺ പറഞ്ഞതായി ഇബ്നുമസ്ഊദ് (റ) ൽ നിന്ന് ഇപ്രകാരവും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'നിശ്ചയമായും മനുഷ്യനിൽ പിശാചിനു ഒരു (തരം) പ്രവേശനമുണ്ട്. മലക്കിനും ഒരു (തരം) പ്രവേശനമുണ്ട്. പിശാചിന്റെ പ്രവേശനം തിന്മയെക്കുറിച്ചുള്ള വാഗ്ദത്തവും, യഥാർത്ഥത്തെ വ്യാജമാക്കലുമായിരിക്കും. മലക്കിന്റെ പ്രവേശനമാകട്ടെ, നന്മയെക്കുറിച്ചുള്ള വാഗ്ദത്തവും യഥാർത്ഥത്തെ സത്യമാക്കലുമായിരിക്കും. ഇത് ആർക്കെങ്കിലും അനുഭവപ്പെട്ടാൽ, അത് അല്ലാഹുവിങ്കൽ നിന്നുള്ളതാണെന്നു അവൻ അറിഞ്ഞുകൊള്ളട്ടെ. അവൻ അല്ലാഹുവിനെ സ്തുതിക്കുകയും ചെയ്യട്ടെ. മറ്റേതു (പിശാചിന്റെത്) ആർക്കെങ്കിലും അനുഭവപ്പെട്ടാൽ ആട്ടപ്പെട്ട പിശാചിൽ നിന്ന് അവൻ അല്ലാഹുവിനോട് ശരണം തേടുകയും ചെയ്യട്ടെ. പിന്നീട് തിരുമേനി **الشيطان يعدكم الفقر ويأمركم بالفحشاء** (പിശാച് നിങ്ങളോട് ദാരിദ്ര്യത്തെക്കുറിച്ച് താക്കീതു ചെയ്യുകയും നിങ്ങളോട് നീചവൃത്തികൊണ്ട് കൽപിക്കുകയും ചെയ്യുന്നു) എന്ന ക്വുർആൻ വചനം ഓതുകയും ചെയ്തു (തി.)

وَإِذَا لَمْ تَأْتِهِم بِـَٔايَةٍ قَالُوا۟ لَوْلَا ٱجْتَبَيْتَهَا ۚ

﴾203﴿ **(നബിയേ) നീ അവർക്ക് വല്ല (പ്രത്യേക) ആയത്തും [ദൃഷ്ടാന്തവും അഥവാ സൂക്തവും] കൊണ്ട് ചെല്ലുന്നില്ലെങ്കിൽ അവർ പറയും : 'അത് തനിക്ക് (സ്വയം) തിരഞ്ഞെടുത്തു (നിർമിച്ചു)കൂടേ ?!'**

قُلْ إِنَّمَآ أَتَّبِعُ مَا يُوحَىٰٓ إِلَىَّ مِن رَّبِّى ۚ هَـٰذَا بَصَآئِرُ مِن رَّبِّكُمْ وَهُدًى وَرَحْمَةٌ لِّقَوْمٍ يُؤْمِنُونَ ﴿٢٠٣﴾

**നീ പറയുക : എന്റെ റബ്ബിങ്കൽ നിന്നും എനിക്ക് വഹ്‌യ് [സന്ദേശം] നൽകപ്പെടുന്നതിനെ പിൻപറ്റുക മാത്രമാണ് ഞാൻ ചെയ്യുന്നത്. ഇത് [ഈ ക്വുർആൻ] നിങ്ങളുടെ റബ്ബിങ്കൽ നിന്ന് (ഉൾക്കാഴ്ച നൽകുമാറു)ള്ള തെളിവുകളാകുന്നു. വിശ്വസിക്കുന്ന ജനങ്ങൾക്ക് മാർഗദർശനവും, കാരുണ്യവുമാകുന്നു.**

---

﴾203﴿ وَإِذَا لَمْ تَأْتِهِم നീ അവർക്ക് ചെല്ലുന്നില്ലെങ്കിൽ, ചെല്ലാതിരുന്നാൽ بِآيَةٍ വല്ല ദൃഷ്ടാന്തവും(ലക്ഷ്യവും-സൂക്തവും)കൊണ്ട് قَالُوا അവർ പറയും لَوْلَا ആയിക്കൂടെ, എന്തുകൊണ്ടായിക്കൂടാ اجْتَبَيْتَهَا നീ (താൻ) അതു തിരഞ്ഞെടുക്കുക قُلْ നീ പറയുക إِنَّمَا أَتَّبِعُ ഞാൻ പിൻപറ്റുക മാത്രമേ ചെയ്യുന്നുള്ളൂ مَا يُوحَىٰ വഹ്‌യ് (സന്ദേശം) നൽകപ്പെടുന്നതിനെ إِلَيَّ എനിക്ക്, എന്നിലേക്ക് مِن رَّبِّي എന്റെ റബ്ബിങ്കൽ നിന്ന് هَٰذَا ഇത് بَصَائِرُ ചില ഉൾക്കാഴ്ചകളാകുന്നു, തെളിവുകളാകുന്നു مِن رَّبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് وَهُدًى മാർഗദർശനവും وَرَحْمَةٌ കാരുണ്യവും لِّقَوْمٍ ഒരു ജനതക്ക് يُؤْمِنُونَ അവർ വിശ്വസിക്കുന്നു.

---

آيَة (ആയത്ത്) എന്ന വാക്ക് പ്രകൃതിപരമായ ദൃഷ്ടാന്തങ്ങൾക്കും, വേദഗ്രന്ഥത്തിലെ സൂക്തങ്ങൾക്കും ഉപയോഗിക്കപ്പെടാവുന്നത് കൊണ്ട് മുശ്‌രിക്കുകളുടെ ഈ ചോദ്യത്തിന് രണ്ട് പ്രകാരത്തിൽ വിവക്ഷ നൽകപ്പെടാറുണ്ട്

(1) എന്തുകൊണ്ട് തനിക്ക് തന്റെ സ്വന്തം വകയായി ചില ക്വുർആൻ സൂക്തങ്ങൾ രചിച്ചുണ്ടാക്കിക്കൂടാ ? എന്നും

(2) ഞങ്ങൾ ആവശ്യപ്പെടുന്ന തരത്തിലുള്ള വല്ല പ്രത്യേക ദൃഷ്ടാന്തങ്ങളും എന്തുകൊണ്ട് തന്റെ വകയായി ഞങ്ങൾക്ക് കാണിച്ചു തന്നുകൂടാ ? എന്നും. വ്യക്തമായ ഭാഷയിൽ തന്നെ, ഈ രണ്ടു തരത്തിലുള്ള ചോദ്യങ്ങളും അവർ ചോദിക്കുകയുണ്ടായിട്ടുണ്ട് താനും ائْتِ بِقُرْآنٍ غَيْرِ هَٰذَا أَوْ بَدِّلْهُ (ഇതല്ലാത്ത ഒരു ക്വുർആൻ നീ കൊണ്ടുവരുക, അല്ലെങ്കിൽ അതു മാറ്റി മറിക്കുക) എന്ന് അവർ ആവശ്യപ്പെടുകയുണ്ടായി (10:15) ഭൂമിയിൽ നിന്ന് ഒരു നീരുറവ പുറപ്പെടുവിച്ചു തരുക, ആകാശത്തു നിന്നൊരു

കഷ്ണം വീഴ്ത്തിത്തരുക, സ്വർണംകൊണ്ടൊരു വീട് നിനക്കുണ്ടായിരിക്കുക മുതലായ പല കാര്യങ്ങൾ എടുത്തു പറഞ്ഞുകൊണ്ട് ഇവ ഏതെങ്കിലും കാണിച്ചു തന്നല്ലാതെ ഞങ്ങൾ നിന്നെ വിശ്വസിക്കുകയില്ല എന്നും അവർ പറഞ്ഞിട്ടുണ്ട് (17:90-93) ആ ആവശ്യങ്ങൾ ഉന്നയിച്ചപ്പോൾ അവർക്ക് നൽകുവാൻ നബിﷺ യോട് കൽപിച്ച മറുപടിയുടെയും ഈ ചോദ്യത്തിന് നൽകുവാൻ കൽപിച്ച മറുപടിയുടെയും ആശയം ഒന്നുതന്നെ. അതായത്, എനിക്ക് സ്വന്തമായി ഒന്നും കൊണ്ടുവരുവാനോ, നിർമിക്കുവാനോ നിവൃത്തിയില്ല. അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുന്നത് പ്രബോധനം ചെയ്വാനും കാണിച്ചുതരുവാനും മാത്രമേ എനിക്ക് നിവൃത്തിയുള്ളൂ. അതിനപ്പുറം എനിക്കൊന്നും സാധ്യമല്ല. കാര്യം മനസ്സിലാക്കുവാൻ വേണ്ടുവോളം തെളിവുകളും ന്യായങ്ങളും ക്വുർആനിലുണ്ട്. അതിൽ വിശ്വസിച്ചാൽ നിങ്ങൾക്ക് രക്ഷയും വിജയവും ലഭിക്കും.

وَإِذَا قُرِئَ ٱلْقُرْءَانُ فَٱسْتَمِعُوا۟ لَهُۥ وَأَنصِتُوا۟ لَعَلَّكُمْ تُرْحَمُونَ ﴿٢٠٤﴾

**﴾204﴿ ക്വുർആൻ വായി(ച്ചു കേൾപ്പി)ക്കപ്പെട്ടാൽ, നിങ്ങൾ അതിലേക്ക് ചെവി കൊടുക്കുകയും, അടങ്ങിയിരിക്കുകയും ചെയ്യുവിൻ; നിങ്ങൾക്ക് കരുണ ചെയ്യപ്പെട്ടേക്കാം**

وَإِذَاقُرِئَ ഓതപ്പെട്ടാൽ الْقُرْآنُ ക്വുർആൻ فَاسْتَمِعُوا നിങ്ങൾ കേൾവി (ചെവി)കൊടുക്കുവിൻ, ശ്രദ്ധിച്ചുകേൾക്കുവിൻ لَهُ അതിലേക്ക്, അതിനെ وَأَنصِتُوا അടങ്ങുകയും(മൗനമായിരിക്കയും) ചെയ്വിൻ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻവേണ്ടി تُرْحَمُونَ നിങ്ങൾക്ക് കരുണ ചെയ്യപ്പെടും. ﴾204﴿

സത്യം ഗ്രഹിക്കുവാനുള്ള തെളിവുകളാണ് ക്വുർആൻ ; വിശ്വസിക്കുന്നവർക്ക് അതു മാർഗദർശനവും കാരുണ്യവുമാണ് എന്ന് പറഞ്ഞുവല്ലോ. ഇതെങ്ങിനെ ഫലവത്താക്കാമെന്ന് ഈ വചനത്തിൽ ചൂണ്ടിക്കാട്ടുന്നു. ക്വുർആൻ ഓതിക്കേൾക്കുമ്പോൾ അതിലേക്ക് നല്ലപോലെ ശ്രദ്ധകൊടുക്കുകയും, ശബ്ദകോലാഹലങ്ങളോ കുതർക്കങ്ങളോ ഉണ്ടാക്കാതെ അടങ്ങിയിരുന്നു കേൾക്കുകയും ചെയ്യുക. ഇതാണത്. ഇങ്ങിനെ ചെയ്താൽ, അതിലെ ആശയങ്ങൾ മനസ്സിൽ പതിയുകയും, അങ്ങനെ സത്യം ഗ്രഹിക്കുവാനും ആസ്വദിക്കുവാനും സാധിക്കുകയും ചെയ്യുമെന്ന് തീർച്ചയാണ്. ഇതിന് പല ഉദാഹരണങ്ങളും കടുത്ത മുശ്രിക്കുകളുടെ ചരിത്രത്തിൽ തന്നെയുണ്ട്. ദുരുദ്ദേശ്യപൂർവ്വം അൽപനേരം സ്വസ്ഥമായിരുന്ന് ക്വുർആൻ കേൾക്കുവാൻ ഇടയായവർപോലും അതിൽ ആകൃഷ്ടരാകുകയും വിശ്വസിക്കുകയും ചെയ്ത സംഭവങ്ങളും പലതുണ്ടായിട്ടുണ്ട്. അതുകൊണ്ടുതന്നെയാണ്... لَاتَسْمَعُوا لِهَٰذَا الْقُرْآنِ وَالْغَوْا فِيهِ (നിങ്ങൾ ഈ ക്വുർആനിലേക്ക് ചെവികൊടുക്കരുത് ; അതിൽ ബഹളംകൂട്ടി ഒച്ചപ്പാടുണ്ടാക്കുകയും ചെയ്യുവിൻ നിങ്ങൾ വിജയം നേടിയേക്കും (41:26)) എന്നും മറ്റും അവർ പറഞ്ഞിരുന്നതും.

ക്വുർആൻ ഓതിക്കേൾക്കുമ്പോൾ മൗനവലംബിക്കുകയും, ശ്രദ്ധ കൊടുക്കുകയും വേണമെന്ന കൽപന അവിശ്വാസികൾക്ക് മാത്രം ബാധകമല്ല. എല്ലാവർക്കും, എല്ലായ്പ്പോഴും ബാധകം തന്നെയാകുന്നു. ജമാഅത്തായി നമസ്കരിക്കുമ്പോൾ, ഇമാമിന്റെ ക്വുർആൻ പാരായണം കേൾക്കുന്ന മഅ്മൂമുകൾ (പിന്നിൽ തുടർന്ന് നമസ്കരിക്കുന്നവർ) ക്വുർആനും മറ്റും ഓതരുതെന്നും, ഓതുന്ന പക്ഷം അത് വളരെ

പതുക്കെയായിരിക്കണമെന്നും മറ്റുമുള്ള അഭിപ്രായ വ്യത്യാസങ്ങളും ഫിക്വ്ഹ് (കർമ ശാസ്ത്ര) ഗ്രന്ഥങ്ങളിൽ സ്ഥലം പിടിച്ചിരിക്കുന്നത് ഈ വചനത്തിന്റെ വ്യാഖ്യാനത്തിൽ നിന്നാണെന്നറിയുമ്പോൾ, ഇതിന്റെ അർത്ഥവ്യാപ്തി ഏറെക്കുറെ ഊഹിക്കാവുന്നതാകുന്നു. ഈ കൽപനയുടെ ലക്ഷ്യം പൂർണമായി ഫലത്തിൽ വരേണമെങ്കിൽ കേൾക്കുന്നവർക്കു ക്വുർആന്റെ അർത്ഥവും ആശയവും സാമാന്യമായെങ്കിലും അറിഞ്ഞിരിക്കേണ്ടതുണ്ടെന്ന് പറയേണ്ടതില്ല. എന്നാലും അർത്ഥം അറിയാത്തവരായിരുന്നാൽ പോലും അല്ലാഹുവിന്റെ വചനമായ ക്വുർആൻ കേൾക്കുമ്പോൾ അച്ചടക്കത്തോടു കൂടി അത് ശ്രദ്ധിക്കുകയും മറ്റു കോലാഹലങ്ങളിൽ മുഴുകാതിരിക്കുകയും ചെയ്യുന്നത് അതിനോട് കാണിക്കേണ്ട ഒരു മര്യാദയത്രെ. അതിനോട് അനാദരവും അവഗണനാ നയവും കാണിക്കുന്നത് ധിക്കാരവുമാകുന്നു. ഇത്തരം കാര്യങ്ങളെക്കുറിച്ച് മുഖവുരയിൽ വിവരിച്ചത് ഓർക്കുക.

وَٱذْكُر رَّبَّكَ فِى نَفْسِكَ تَضَرُّعًا وَخِيفَةً وَدُونَ ٱلْجَهْرِ مِنَ ٱلْقَوْلِ بِٱلْغُدُوِّ وَٱلْـَٔاصَالِ وَلَا تَكُن مِّنَ ٱلْغَٰفِلِينَ ﴿٢٠٥﴾

**﴿205﴾ വിനയപ്പെട്ടും, ഭയപ്പെട്ടും കൊണ്ട് നിന്റെ റബ്ബിനെ നീ സ്വയം ഓർക്കുക (അഥവാ കീർത്തനം ചെയ്യുക) വാക്കിൽ നിന്നും ഉച്ചത്തിലല്ലാതെയും (ഓർക്കുക) രാവിലെയും, വൈകുന്നേരങ്ങളിലും നീ അശ്രദ്ധൻമാരുടെ കൂട്ടത്തിൽ ആയിരിക്കയും ചെയ്യരുത്.**

إِنَّ ٱلَّذِينَ عِندَ رَبِّكَ لَا يَسْتَكْبِرُونَ عَنْ عِبَادَتِهِۦ وَيُسَبِّحُونَهُۥ وَلَهُۥ يَسْجُدُونَ ۩ ﴿٢٠٦﴾

سجود ۩

**﴿206﴾ നിശ്ചയമായും, നിന്റെ റബ്ബിന്റെ അടുക്കലുള്ളവർ, അവനെ ആരാധിക്കുന്നതിനെക്കുറിച്ച് അവർ അഹംഭാവം നടിക്കുകയില്ല; അവർ അവന് തസ്ബീഹ് [സ്തോത്ര കീർത്തനം] നടത്തുകയും അവന് സുജൂദ് [സാഷ്ടാംഗ നമസ്കാരം] ചെയ്യുകയും ചെയ്യുന്നു.**

﴿205﴾ وَاذْكُرْ നീ ഓർക്കുക, സ്മരിക്കുക, കീർത്തനം ചെയ്യുക, പ്രസ്താവിക്കുക, رَبَّكَ നിന്റെ റബ്ബിനെ فِي نَفْسِكَ നിന്റെ സ്വന്തത്തിൽ (മനസ്സിൽ-സ്വയം) تَضَرُّعًا വിനയപ്പെട്ടു(ഭക്തി താഴ്മകാട്ടി)കൊണ്ട് وَخِيفَةً ഭയപ്പെട്ടു കൊണ്ടും, പേടിച്ചും وَدُونَ الْجَهْرِ ഉച്ചത്തിലല്ലാതെയും مِنَ الْقَوْلِ വാക്കിൽ നിന്നും بِالْغُدُوِّ രാവിലെ وَالْآصَالِ വൈകുന്നേരങ്ങളിലും وَلَا تَكُنْ നീ ആയിരിക്കയും ചെയ്യരുത് مِنَ الْغَافِلِينَ അശ്രദ്ധൻമാരുടെ കൂട്ടത്തിൽ ﴿206﴾ إِنَّ നിശ്ചയമായും الَّذِينَ عِنْدَ رَبِّكَ നിന്റെ റബ്ബിന്റെ അടുക്കലുള്ളവർ لَا يَسْتَكْبِرُونَ അവർ അഹംഭാവം (ഗർവ്വു) നടിക്കുകയില്ല عَنْ عِبَادَتِهِ അവനെ ആരാധിക്കുന്നതിനെക്കുറിച്ച് وَيُسَبِّحُونَهُ അവർ അവന് തസ്ബീഹും ചെയ്യും, സ്തോത്ര കീർത്തനം നടത്തുകയും ചെയ്യും وَلَهُ അവന്ന് يَسْجُدُونَ അവർ സുജൂദും (സാഷ്ടാംഗം

നമസ്ക്കരിക്കയും)ചെയ്യും.

---

ഈ വചനം ഓതിയ ഉടനെ ഒരു സുജൂദ് ചെയ്യേണ്ടതാകുന്നു. ഓത്തിന്റെ സുജൂദ്(سجود التلاوة) നിയമിക്കപ്പെട്ടിട്ടുള്ള സൂക്തങ്ങളിൽ ഒന്നാമത്തേതാണിത്. ഇതിൽ പണ്ഡിതൻമാർക്കിടയിൽ ഭിന്നാഭിപ്രായമില്ല. സുജൂദിന് പ്രേരിപ്പിച്ചുകൊണ്ടുള്ള ചില വചനങ്ങളിലാണ് പാരായണ വേളയിൽ സുജൂദ് നിയമിക്കപ്പെട്ടിരിക്കുന്നത്. അവ അതതിന്റെ സ്ഥാനങ്ങളിൽ മുസ്ഹഫിൽ അടയാളപ്പെടുത്തിയിരിക്കും. അൽപം ചില സ്ഥലങ്ങളിൽ സുജൂദ് വേണ്ടതുണ്ടോ, ഇല്ലേ എന്നതിൽ പണ്ഡിതൻമാർക്കിടയിൽ അഭിപ്രായ വ്യത്യാസം കാണാമെങ്കിലും മിക്ക സ്ഥലവും അഭിപ്രായ വ്യത്യാസമില്ലാത്തതാകുന്നു. സുജൂദിന്റെ ആയത്തുകളിൽ ഈ വചനവും നബിﷺ എണ്ണിയതായി ഹദീഥിൽ വന്നിരിക്കുന്നു. (ജ.)

ذِكْر (ദിക്ർ) എന്ന വാക്കിന് ഓർക്കുക, സ്മരിക്കുക, പറയുക, പ്രഖ്യാപിക്കുക, കീർത്തനം ചെയ്യുക, പ്രസ്താവിക്കുക എന്നൊക്കെ സന്ദർഭോചിതം അർത്ഥങ്ങൾ വരും. മനസ്സുകൊണ്ടും, വാക്കുകൊണ്ടുമുള്ള ധ്യാനങ്ങൾ അതിൽ ഉൾപ്പെടുന്നുവെന്ന് ആദ്യത്തെ വചനത്തിൽ നിന്നും മറ്റും വ്യക്തമാകുന്നു. തസ്ബീഹ്, ഹംദ്, തക്ബീർ, ദുആ (സ്തോത്രകീർത്തനം, സ്തുതി കീർത്തനം, മഹത്വകീർത്തനം, പ്രാർത്ഥന) മുതലായവയെക്കുറിച്ചാണ് സാധാരണ ദിക്ർ എന്ന് പറഞ്ഞു വരുന്നത്. ഇവയെല്ലാം വിനയത്തോടും, ഭയഭക്തിയോടും കൂടിയും മിതമായ ശബ്ദത്തോടുകൂടിയും ആയിരിക്കേണ്ടതുണ്ടെന്നും രാവിലെയും വൈകുന്നേരവും പ്രത്യേകം അല്ലാഹുവിനെ സ്മരിക്കേണ്ടതുണ്ടെന്നും അല്ലാഹു അറിയിച്ചു തരുന്നു. ഉച്ചത്തിൽ ശബ്ദമിട്ടുകൊണ്ടും, ഹൃദയം സ്പർശിക്കാതെ നാവിലൂടെ ഉരുവിട്ടുകൊണ്ടുമുള്ള ധ്യാനങ്ങളും പ്രാർത്ഥനകളും നന്നല്ലെന്ന് ഇതിൽ നിന്നു സ്പഷ്ടമാണ്. കഴിഞ്ഞ 55,56 വചനങ്ങളുടെ വ്യാഖ്യാനത്തിൽ വിവരിച്ച സംഗതികളും ഇവിടെ ഓർക്കത്തക്കവയാണ്.

സമയ വ്യത്യാസം കൂടാതെ എല്ലായ്പ്പോഴും അല്ലാഹുവിനെക്കുറിച്ചുള്ള സ്മരണ ഉണ്ടായിരിക്കേണ്ടത് തന്നെ. എങ്കിലും രാവും പകലും മാറിക്കൊണ്ടിരിക്കുന്ന അവസരങ്ങളാണല്ലോ രാവിലെയും വൈകുന്നേരവും. പലതരം പ്രകൃതി മാറ്റങ്ങളും സംഭവിക്കുന്ന ആ സമയങ്ങൾ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെയും അനുഗ്രഹങ്ങളെയും കുറിച്ച് ഓർമിക്കുവാൻ പറ്റിയ പ്രത്യേക അവസരമത്രെ. മനുഷ്യന്റെ ജീവിത വ്യവഹാരങ്ങളിൽ അവൻ വ്യാപൃതനാകുന്നത് പകലിലാണ്. രാത്രി അവൻ വിശ്രമത്തിന് ഉപയോഗിക്കുകയും ചെയ്യുന്നു. ഈ രണ്ടവസ്ഥയുടെയും ആരംഭത്തിൽ അൽപസമയം അല്ലാഹുവിന്റെ സ്മരണക്കുവേണ്ടി വിനിയോഗിക്കുന്നത് ഏതു നിലക്കും ഉപയുക്തമാണല്ലോ. ചില പ്രത്യേക സമയങ്ങളിൽ നമസ്കാരം ദിക്ർ മുതലായവ നിശ്ചയിക്കപ്പെട്ടതിനെക്കുറിച്ച് സൂഃ റൂം 17,19 വചനങ്ങളുടെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുള്ളത് നോക്കുക.

ഭയഭക്തിയോടും അച്ചടക്കത്തോടുംകൂടി അല്ലാഹുവിനെ സ്മരിക്കുവാൻ കൽപിച്ചതിനെത്തുടർന്ന് ആ വിഷയത്തിൽ മലക്കുകളുടെ സ്ഥിതി എന്താണെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു. അതായത് അഹംഭാവം തീണ്ടാതെ-ഭക്തി വിനയത്തോടുകൂടി അവർ അവനു സദാ തസ്ബീഹ്, സുജൂദ് മുതലായ ആരാധനകൾ നടത്തിക്കൊണ്ടിരിക്കുന്നുവെന്ന്. മനുഷ്യരും അവരെപ്പോലെ, അല്ലാഹുവിനെപ്പറ്റി അശ്രദ്ധരാകാതെ ഭക്തി വിനയമുള്ളവരായിക്കൊണ്ടിരിക്കേണ്ടതുണ്ട് എന്ന് നമ്മെ ഉണർത്തുകയാണ് മലക്കുകളെ

സംബന്ധിച്ച ഈ പ്രശംസയുടെ താൽപര്യം. മലക്കുകളെപ്പററി അല്ലാഹു പറയുന്നു : 'അല്ലാഹുവിന്റെ അടുക്കലുള്ളവർ അവനെ ആരാധിക്കുന്നതിനെപ്പറ്റി അഹംഭാവം നടിക്കുകയില്ല; അവർ ക്ഷീണിച്ചു കുഴങ്ങുകയുമില്ല. അവർ രാവും പകലും സ്തോത്ര കീർത്തനം ചെയ്തുകൊണ്ടിരിക്കുന്നു, അവർ തളരുന്നില്ല' (അൻബിയാഉ് 19,20) ഇവിടങ്ങളിലൊക്കെ **الذين عنده** (അല്ലാഹുവിന്റെ അടുക്കലുള്ളവർ) എന്നു പറഞ്ഞതു മലക്കുകളെ ഉദ്ദേശിച്ചാണെന്ന് ഏതു നിഷ്പക്ഷ ബുദ്ധിക്കും തുടർന്നു പറഞ്ഞ വാക്കുകളിൽ നിന്നു തന്നെ മനസ്സിലാക്കാവുന്നതാണ്. എങ്കിലും ചില സ്ഥാപിത താൽപര്യക്കാരായ പുത്തൻ വ്യാഖ്യാനക്കാർ ദൈവ സാമീപ്യം സിദ്ധിച്ച മഹാപുരുഷൻമാരാണ് അതുകൊണ്ടുദ്ദേശ്യം എന്ന് പറഞ്ഞു കാണുന്നു. അദൃശ്യസൃഷ്ടികളിലുള്ള വിശ്വാസക്കുറവിൽ നിന്ന് ഉടലെടുത്ത ഏതോ ഒരു താൽപര്യമായിരിക്കാം ഇവരെ ഈ വ്യാഖ്യാനത്തിലെത്തിച്ചത്. (അല്ലാഹുവിനറിയാം) ഖുർആൻ വ്യാഖ്യാതാക്കൾ ആരും അങ്ങിനെ അഭിപ്രായപ്പെട്ടിട്ടില്ലെന്നതുപോകട്ടെ, അറബിഭാഷാ പരിജ്ഞാനമുള്ള ഒരു സത്യവിശ്വാസിയും അങ്ങിനെ പറയുവാൻ മുതിരുമെന്നും തോന്നുന്നില്ല.

ഈ വചനങ്ങളിലടങ്ങിയ ആശയം പരിഗണിക്കുമ്പോൾ, ഇവിടെ ഓത്തിന്റെ സുജൂദ് ചെയ്വാൻ നിശ്ചയിക്കപ്പെട്ടത് വളരെ യുക്തവും അർത്ഥവത്തുമാണെന്ന് വ്യക്തമാകുന്നു.

الحمد لله اولا واخرا ـ اللهم لك المنة والفضل

[كان الفراغ من تسويد تفسير هذه السورة ليلة الاحد غرة ربيع الاول سنة ١٣٩٧ هـ الموافق : ١٩ ـ ٢ ـ ١٩٧٧ م
ومن تبيضه ضحوة يوم الاثنين ـ اليوم الثانى من ايام التشريق سنة ١٣٩٨ هـ الموافق : ١٣ ـ ١١ ـ ١٩٧٨ م ـ م نى]

سورة الانفال

# 8. സൂറതുൽഅൻഫാൽ

മദീനയിൽ അവതരിച്ചത് – വചനങ്ങൾ 75 – വിഭാഗം (റുകൂഉ്) 10

(വചനങ്ങൾ 76 ആയും എണ്ണപ്പെട്ടിരിക്കുന്നു. 30 മുതൽ 36 കൂടിയ ഏഴു വചനങ്ങൾ മക്കയിൽ അവതരിച്ചവയാണെന്നും അഭിപ്രായമുണ്ട്)

**انفال** (അൻഫാൽ) എന്ന വാക്ക് **نَفَل** (നഫൽ) ന്റെ ബഹുവചനമാകുന്നു. നിർബന്ധമായതിനെക്കാൾ അധികമുള്ളത് എന്നത്രെ അതിന്റെ ധാതുപരമായ സാക്ഷാൽ അർത്ഥം. ഐച്ഛികമായ സുന്നത്തു നമസ്കാരങ്ങൾക്ക് **نَفَل** എന്നും **نَافِلَة** എന്നുമൊക്കെ പറയുന്നത് അതുകൊണ്ടാകുന്നു. യുദ്ധത്തിൽ ശത്രുപക്ഷത്തുനിന്നു ലഭിക്കുന്ന 'ഗനീമത്ത്' ( **غَنِيمَة** ) സ്വത്തുക്കൾക്കാണ് സാധാരണ **انفال** എന്നു പറയപ്പെടുന്നത്. അതാണ് ഇവിടെ അതുകൊണ്ട് വിവക്ഷ. മുൻ പ്രവാചകൻമാർക്ക് സിദ്ധിച്ചിട്ടില്ലാത്ത അഞ്ചു കാര്യങ്ങൾ എനിക്ക് നൽകപ്പെട്ടിരിക്കുന്നുവെന്നു പറഞ്ഞുകൊണ്ട് ആ അഞ്ചു കാര്യങ്ങൾ എണ്ണിപ്പറഞ്ഞ കൂട്ടത്തിൽ നബിﷺ പറഞ്ഞു: 'ഗനീമത്ത്' സ്വത്തുക്കൾ എനിക്ക് അനുവദിക്കപ്പെട്ടിരിക്കുന്നു. മുമ്പ് അത് ആർക്കും അനുവദിക്കപ്പെട്ടിട്ടില്ല.' (ബു.മു.) പക്ഷേ, വിശദീകരണങ്ങളിൽ ഈ രണ്ടു പേരുകളും – 'നഫലും ഗനീമത്തും' – തമ്മിൽ അൽപ സ്വൽപ വ്യത്യാസം കാണപ്പെടുമെങ്കിലും മൊത്തത്തിൽ രണ്ടും ഒരേ അർത്ഥത്തിലാണ് ഉപയോഗപ്പെട്ടുവരുന്നത്.

ബദ്ർ യുദ്ധത്തിലെ ഗനീമത്ത് സ്വത്തുക്കൾ ഭാഗിക്കുന്ന അവസരത്തിൽ, യുദ്ധത്തിൽ സംബന്ധിച്ചിരുന്ന യുവാക്കളും, പുറമെ നിന്ന് അവർക്ക് ഒത്താശകൾ ചെയ്തുകൊടുത്തിരുന്ന വയസ്സ് ചെന്നവരും തമ്മിലുണ്ടായ അഭിപ്രായ ഭിന്നതകളെത്തുടർന്നാണ് ഈ സൂറത്തിന്റെ അവതരണമുണ്ടായത്. അബൂദാവൂദ്, നസാഈ (റ) മുതലായവർ ഇബ്നു അബ്ബാസ് (റ) ൽ നിന്ന് നിവേദനം ചെയ്യുന്നു: '(യുദ്ധത്തിൽ) ഇന്നിന്ന പ്രവൃത്തികൾ ചെയ്തവർക്ക് ഇന്നിന്നത് ലഭിക്കും' എന്ന് നബിﷺ പറയുകയുണ്ടായി. പ്രായം ചെന്നവർ കൊടികളുടെ ചുവട്ടിൽ നിലയുറപ്പിച്ചു. യുവാക്കൾ ശത്രുക്കളെ വധിക്കുവാനും, ഗനീമത്തുകൾ എടുക്കുവാനും തിടുക്കംകൂട്ടി. അപ്പോൾ, വയസ്സു ചെന്നവർ പറഞ്ഞു: ഞങ്ങൾ നിങ്ങൾക്കൊരു തടവായി-രക്ഷയായി-നിലകൊള്ളുകയായിരുന്നു. നിങ്ങൾക്ക് വല്ലതും സംഭവിക്കുമ്പോൾ നിങ്ങൾ ഞങ്ങളിലേക്കാണല്ലോ അഭയം തേടിവരുക. (അതുകൊണ്ട് ആ സ്വത്തുക്കളിൽ ഞങ്ങൾക്കും പങ്കുവേണം) അങ്ങനെ, നബിﷺയുടെ അടുക്കൽ അവർ കേസ്സ് പറഞ്ഞു. ഈ അവസരത്തിൽ يَسْأَلُونَكَ عَنِ الْأَنفَالِ എന്ന് തുടങ്ങിയ വചനങ്ങൾ അവതരിച്ചു. സഅ്ദുബ്നു അബീവക്വാസ് (റ) ൽ നിന്ന് ഇപ്രകാരം നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: അദ്ദേഹം സഈദുബ്നുൽ ആസ്വിയെ കൊലപ്പെടുത്തുകയും

അവന്റെ വാൾ എടുക്കുകയും ചെയ്തു. ആ വാൾ തനിക്ക് തരുവാൻ അദ്ദേഹം നബിﷺയോട് ആവശ്യപ്പെട്ടു. നബിﷺ അതിന് വിസമ്മതിച്ചു. അപ്പോൾ ഈ ആയത്ത് അവതരിച്ചു. അങ്ങനെ, തിരുമേനി വാൾ അദ്ദേഹത്തിനു കൊടുക്കുകയും ചെയ്തു. കാരണം, ഈ ആയത്തിൽ അതിന്റെ അധികാരം നബിﷺ ക്കാണെന്ന് നിശ്ചയിച്ചിരിക്കുന്നു. (അ; ദാ; തി; ന.) 'അത് എനിക്കും തനിക്കും അവകാശപ്പെട്ടതായിരുന്നില്ല. ഇപ്പോൾ അതിന്റെ നിയന്ത്രണം എനിക്ക് ലഭിച്ചിരിക്കെകൊണ്ട് ഞാൻ അത് തനിക്ക് നൽകുകയാണ്.' എന്ന് നബിﷺ പറഞ്ഞതായും ചില രിവായത്തുകളിൽ വന്നിട്ടുണ്ട്.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ O

**പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

يَسۡـَٔلُونَكَ عَنِ ٱلۡأَنفَالِۖ قُلِ ٱلۡأَنفَالُ لِلَّهِ وَٱلرَّسُولِۖ

**《1》 (നബിയേ) അവർ നിന്നോട് 'അൻഫാലി'നെ [യുദ്ധമുതലുകളെ] പ്പറ്റി ചോദിക്കുന്നു. പറയുക: 'അൻഫാൽ' [യുദ്ധമുതലുകൾ] അല്ലാഹുവിനും, റസൂലിനുമുള്ളതാണ്.**

فَٱتَّقُواْ ٱللَّهَ وَأَصۡلِحُواْ ذَاتَ بَيۡنِكُمۡۖ وَأَطِيعُواْ ٱللَّهَ وَرَسُولَهُۥٓ إِن كُنتُم مُّؤۡمِنِينَ ۝١

**അതിനാൽ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, നിങ്ങളുടെ ഇടയിലുള്ളത് [സ്ഥിതിഗതി] നന്നാക്കുകയും ചെയ്യുവിൻ. നിങ്ങൾ അല്ലാഹുവിനെയും, അവന്റെ റസൂലിനെയും അനുസരിക്കുകയും ചെയ്യുവിൻ– നിങ്ങൾ സത്യവിശ്വാസികളാകുന്നുവെങ്കിൽ.'**

---

《1》 يَسۡأَلُونَكَ അവർ നിന്നോട് ചോദിക്കുന്നു عَنِ الأَنۡفَالِ അൻഫാലിനെ (യുദ്ധമുതലുകളെ) പ്പറ്റി قُلِ പറയുക الأَنۡفَالُ അൻഫാൽ, യുദ്ധമുതലുകൾ لِلَّهِ അല്ലാഹുവിനാകുന്നു وَالرَّسُولِ റസൂലിനുമാകുന്നു فَاتَّقُوا اللَّهَ അതിനാൽ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَأَصۡلِحُوا നിങ്ങൾ നന്നാക്കുകയും ചെയ്യുവിൻ, നന്നായിത്തീരുകയും ചെയ്യണം ذَاتَ بَيۡنِكُمۡ നിങ്ങൾക്കിടയിലുള്ളത്, നിങ്ങൾ തമ്മിൽ وَأَطِيعُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ അനുസരിക്കുകയും ചെയ്യുവിൻ وَرَسُولَهُ അവന്റെ റസൂലിനെയും إِنۡ كُنۡتُمۡ നിങ്ങളാണെങ്കിൽ مُؤۡمِنِينَ സത്യവിശ്വാസികൾ.

---

ശത്രുപക്ഷത്തുനിന്ന് യുദ്ധത്തിൽ പിടിച്ചെടുക്കപ്പെട്ട സ്വത്തുക്കളിൽ ആർക്കുമാർക്കും പ്രത്യേക അവകാശമൊന്നുമില്ല. അവയുടെ അവകാശവും കൈകാര്യവും അല്ലാഹുവിനും റസൂലിനുമാകുന്നു. അതെങ്ങിനെ വിനിയോഗിക്കണമെന്ന് അല്ലാഹു കൽപി

ക്കുന്നുവോ അതുപോലെ റസൂൽ അത് വിനിയോഗിക്കുകയും വിതരണം ചെയ്യുകയും ചെയ്യും. ആവിഷയത്തിൽ നിങ്ങൾ തമ്മിൽ വഴക്കും ഭിന്നിപ്പും ഉണ്ടാകാൻ പാടില്ല. റസൂൽ അത് എങ്ങിനെ വീതിച്ചു തരുന്നുവോ അപ്രകാരം നിങ്ങൾ അത് സ്വീകരിച്ചുകൊള്ളണം. നിങ്ങൾ തമ്മിലുണ്ടായിട്ടുള്ള വഴക്കും ഭിന്നിപ്പും അവസാനിപ്പിച്ചു പരസ്പരം നന്നായി ത്തീരുകയും വേണം. നിങ്ങൾ സത്യവിശ്വാസികളാണെന്നിരിക്കെ, അല്ലാഹുവിന്റെയും റസൂലിന്റെയും കൽപന നിരുപാധികം സ്വീകരിക്കുവാൻ നിങ്ങൾ ബാധ്യസ്ഥരാണ് എന്നൊക്കെയാണ് ഈ വചനം മുഖേന അല്ലാഹു അറിയിക്കുന്നത്.

ഈ വചനം അവതരിച്ചശേഷം ബദ്റിലെ ഗനീമത്തുകൾ യുദ്ധത്തിൽ പങ്കുവഹിച്ച വർക്കെല്ലാം നബിﷺ സമമായി ഭാഗിച്ചുകൊടുത്തു. ചില പ്രത്യേക ചുമതലകൾ ഏൽപി ക്കപ്പെട്ടിരുന്നത് നിമിത്തം യുദ്ധത്തിൽ പങ്കുവഹിക്കുവാൻ കഴിയാതിരുന്ന വ്യക്തികൾക്കും നബിﷺ ഓഹരി നൽകുകയുണ്ടായി. അല്ലാഹുവിന്റെയും റസൂലിന്റെയും കൽപന അനു സരിക്കണമെന്ന് മൊത്തത്തിൽ പറഞ്ഞതല്ലാതെ, ഇന്നിന്ന പ്രകാരമാണ് ഗനീമത്ത് ഭാഗി ക്കേണ്ടതെന്ന് ഈ വചനത്തിൽ വിശദീകരിക്കപ്പെട്ടിട്ടില്ല. വിശദീകരണം താഴെ 41-ാം വചനത്തിൽ വെച്ചുകാണാം. إن شاء الله

അബൂഉമാമഃ (റ) പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'അൻഫാലി'നെക്കു റിച്ചു ഞാൻ ഉബാദത്തുബ്നുസ്സ്വാമിത്ത് (റ) നോടു ചോദിച്ചു. അദ്ദേഹം പറഞ്ഞു: ബദ്ർ യുദ്ധത്തിന്റെ ആൾക്കാരായ ഞങ്ങളുടെ വിഷയത്തിലാണ് അത് അവതരിച്ചത്. അതാ യത്, ഞങ്ങൾ ഗനീമത്തിനെപ്പറ്റി ഭിന്നിച്ചപ്പോൾ, അത് സംബന്ധിച്ചു ഞങ്ങളുടെ സ്വഭാവം വളരെ ചീത്തയായിപ്പോയി. അപ്പോൾ, അല്ലാഹു അത് ഞങ്ങളുടെ കൈകളിൽ നിന്ന് പിടിച്ചെടുത്തു റസൂൽ തിരുമേനിﷺയെ ഏൽപിച്ചു. അങ്ങനെ, തിരുമേനി അത് മുസ് ലിംകൾക്കിടയിൽ സമത്തിൽ ഭാഗിച്ചു. (അ:ബ; ഹാ; ഇബ്നുജരീർ)

إِنَّمَا ٱلْمُؤْمِنُونَ ٱلَّذِينَ إِذَا ذُكِرَ ٱللَّهُ وَجِلَتْ قُلُوبُهُمْ وَإِذَا تُلِيَتْ عَلَيْهِمْ ءَايَٰتُهُۥ زَادَتْهُمْ إِيمَٰنًا وَعَلَىٰ رَبِّهِمْ يَتَوَكَّلُونَ ﴿٢﴾

**《2》 നിശ്ചയമായും സത്യവിശ്വാസികൾ യാതൊരു കൂട്ടർ മാത്രമാകുന്നു: അല്ലാഹുവിനെക്കുറിച്ചു പ്രസ്താവിക്കപ്പെട്ടാൽ (അഥവാ ഓർമവന്നാൽ) അവരുടെ ഹൃദയങ്ങൾ പേടിച്ചു (നടുങ്ങി) പോകുന്നതാണ്; അവരിൽ അവന്റെ ആയത്തു' [ലക്ഷ്യം]കൾ ഓതിക്കേൾപ്പിക്കപ്പെട്ടാൽ അതവർക്ക് വിശ്വാസം വർദ്ധിപ്പിക്കുകയും ചെയ്യും; തങ്ങളുടെ റബ്ബിന്റെ മേൽ അവർ ഭരമേൽപ്പിക്കുകയും ചെയ്യും.**

ٱلَّذِينَ يُقِيمُونَ ٱلصَّلَوٰةَ وَمِمَّا رَزَقْنَٰهُمْ يُنفِقُونَ ﴿٣﴾

**《3》 അതായത്, നമസ്കാരം നിലനിറുത്തുകയും, നാം അവർക്ക് നൽകിയതിൽനിന്ന് ചിലവഴിക്കുകയും ചെയ്യുന്നവർ.**

أُوْلَٰٓئِكَ هُمُ ٱلْمُؤْمِنُونَ حَقًّا ۚ لَّهُمْ دَرَجَٰتٌ عِندَ رَبِّهِمْ وَمَغْفِرَةٌ وَرِزْقٌ كَرِيمٌ ﴿٤﴾

**﴾4﴿ അക്കൂട്ടർ തന്നെയാണ്, യഥാർത്ഥത്തിൽ സത്യവിശ്വാസികൾ. അവർക്ക് തങ്ങളുടെ രക്ഷിതാവിന്റെ അടുക്കൽ പല പദവികളും പാപമോചനവും, മാന്യമായ ഉപജീവനവുമുണ്ടായിരിക്കും.**

---

﴾2﴿ إِنَّمَا الْمُؤْمِنُونَ നിശ്ചയമായും സത്യവിശ്വാസികൾ الَّذِينَ യാതൊരു കൂട്ടർ (തന്നെ-മാത്രം) ആകുന്നു إِذَا ذُكِرَ പറയ (പ്രസ്താവിക്ക-ഓർക്ക) പ്പെട്ടാൽ اللَّهُ അല്ലാഹു (വിനെക്കുറിച്ചു) وَجِلَتْ നടുങ്ങും, പേടിക്കുന്നതാണ് قُلُوبُهُمْ അവരുടെ ഹൃദയങ്ങൾ وَإِذَا تُلِيَتْ പാരായണം ചെയ്യ (ഓതിക്കേൾപ്പിക്ക) പ്പെട്ടാൽ عَلَيْهِمْ അവർക്ക്, അവരുടെ മേൽ آيَاتُهُ അവന്റെ ആയത്തു (ലക്ഷ്യം-ദൃഷ്ടാന്തം-സൂക്തം) കൾ زَادَتْهُمْ അത് (അവ) അവർക്ക് വർദ്ധിപ്പിക്കും إِيمَانًا വിശ്വാസത്തെ وَعَلَىٰ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ മേൽ يَتَوَكَّلُونَ അവർ തവക്കുലാക്കുന്നതാണ്. ഭരമേൽപിക്കുകയും ചെയ്യും. ﴾3﴿ الَّذِينَ يُقِيمُونَ നിലനിറുത്തിപ്പോരുന്നവർ الصَّلَاةَ നമസ്കാരത്തെ وَمِمَّا رَزَقْنَاهُمْ അവർക്ക് നാം നൽകിയതിൽനിന്നും يُنفِقُونَ അവർ ചിലവഴിക്കും. ﴾4﴿ أُولَٰئِكَ هُمُ അക്കൂട്ടർ (അവർ) തന്നെ الْمُؤْمِنُونَ സത്യവിശ്വാസികൾ حَقًّا യഥാർത്ഥ, സത്യമായും لَّهُمْ അവർക്കുണ്ട്, ഉണ്ടായിരിക്കും دَرَجَاتٌ പല പദവികൾ عِندَ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ അടുക്കൽ وَمَغْفِرَةٌ പാപമോചനവും وَرِزْقٌ ഉപജീവനവും, ആഹാരവും كَرِيمٌ മാന്യമായ.

---

നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ അല്ലാഹുവിനെയും റസൂലിനെയും അനുസിക്കണമെന്നും മറ്റും കഴിഞ്ഞ വചനത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആരാണ് യഥാർത്ഥ സത്യവിശ്വാസികൾ? അവരുടെ പ്രധാന ലക്ഷണങ്ങളെന്ത്? അതാണ് ഈ വചനങ്ങളിൽ വിവരിക്കുന്നത്. സത്യവിശ്വാസികളുടെ അഞ്ചു ഗുണങ്ങളാണ് അല്ലാഹു ഇവിടെ എടുത്തു പറഞ്ഞിരിക്കുന്നത്. അതായത് :-

1. അല്ലാഹുവിനെക്കുറിച്ചു ഓർമ വന്നാൽ അവരുടെ ഹൃദയം പേടിച്ചു നടുങ്ങും. എന്നുവെച്ചാൽ, ഹിതമല്ലാത്ത വല്ല കാര്യത്തിലും പ്രവേശിക്കുമ്പോൾ- സ്വയം തന്നെയോ, മറ്റൊരാൾ വഴിയോ- അല്ലാഹുവിനെ സംബന്ധിച്ച ഓർമ വരേണ്ട താമസമേയുള്ളൂ. ഉടനെ അവരുടെ ഹൃദയങ്ങൾക്ക് നടുക്കവും ഭയവും അനുഭവപ്പെടും. അങ്ങനെ, അതിൽനിന്ന് പിൻമാറുകയും ചെയ്യും. അല്ലാഹുവിനെക്കുറിച്ചു ഭയപ്പാട് തോന്നിയാൽ പിന്നെ പാപത്തിൽനിന്ന് വിരമിക്കുകയും, പുണ്യം വർദ്ധിപ്പിക്കുകയും ചെയ്യുക സ്വാഭാവികമാണല്ലോ. സ്വർഗാവകാശികളായ ഭയഭക്തൻമാരെപ്പറ്റി വിവരിക്കുന്ന കൂട്ടത്തിൽ ആലുഇംറാൻ 135 ൽ അല്ലാഹു പറയുന്നു: .....وَالَّذِينَ إِذَا فَعَلُوا فَاحِشَةً أَوْ ظَلَمُوا ( വല്ല നീചവൃത്തിയും ചെയ്യുകയോ, തങ്ങളോട് തന്നെ അക്രമം പ്രവർത്തിക്കുകയോ ചെയ്താൽ അല്ലാഹുവിനെ ഓർമിക്കുകയും, അങ്ങനെ, തങ്ങളുടെ പാപങ്ങൾക്കുവേണ്ടി പാപമോചനം തേടുകയും ചെയ്യുന്നവരും.)

2. അല്ലാഹുവിന്റെ ആയത്തുകൾ-ദൃഷ്ടാന്തങ്ങളും വചനങ്ങളുമാകുന്ന ലക്ഷ്യങ്ങൾ- ഓതിക്കേട്ടാൽ അതവർക്ക് വിശ്വാസം വർദ്ധിപ്പിക്കും. അടുത്ത സൂറത്തിൽ അല്ലാഹു പറയുന്നു: وَإِذَامَاأُنزِلَتْ سُورَةٌ.... (സാരം: വല്ല സൂറത്തും അവതരിപ്പിക്കപ്പെടുമ്പോൾ അവരിൽ ചിലർ - കപടവിശ്വാസികൾ - പറയും: നിങ്ങളിൽ ആർക്കാണിത് വിശ്വാസം വർദ്ധിപ്പിച്ചതെന്ന്. എന്നാൽ, വിശ്വസിച്ചവർക്ക് അത് വിശ്വാസം വർദ്ധിപ്പിക്കുന്നു. അവർ സന്തോഷമടയുകയും ചെയ്യും. (തൗബഃ : 124, 125) ഇതുപോലെയുള്ള വചനങ്ങളെ അടിസ്ഥാനമാക്കിയാണ് സത്യവിശ്വാസം ഏറ്റക്കുറവ് സ്വീകരിക്കുന്നതെന്നും, സൽക്കർമങ്ങളും ദൃഷ്ടാന്തങ്ങളുംവഴി അതിൽ വർദ്ധനവുണ്ടാകുമെന്നും, പാപങ്ങൾ മൂലം സത്യവിശ്വാസത്തിൽ കുറവ് നേരിടുമെന്നുമൊക്കെയാണ് ഇമാം ബുഖാരി (റ) പോലുള്ള മഹാന്മാർ പലരും അഭിപ്രായപ്പെട്ടിരിക്കുന്നത്. വാസ്തവവും അങ്ങിനെ ത്തന്നെ. യഥാർത്ഥ സത്യവിശ്വാസികൾ തന്നെയും പല പദവിക്കാരായിരിക്കുമെന്ന് 4-ാം വചനത്തിൽ പറഞ്ഞതും ഇതിന് തെളിവാകുന്നു.

3. തങ്ങളുടെ കാര്യങ്ങൾ അവർ അല്ലാഹുവിൽ ഭരമേൽപിക്കുന്നു. അല്ലാഹുവിന്റെ പ്രീതിയും സ്നേഹവുമല്ലാതെ മറ്റാരുടെ പ്രീതിയും പൊരുത്തവും അവർക്കു ലക്ഷ്യ മില്ല. അവരുടെ ആവശ്യങ്ങൾ സാധിക്കുന്നതിന് അവർ അല്ലാഹുവിനെ മാത്രമേ ആശ്ര യിക്കുകയുള്ളൂ. അവനോടല്ലാതെ അതിനുവേണ്ടി അവർ പ്രാർത്ഥിക്കുകയോ അപേ ക്ഷിക്കയോ ചെയ്കയില്ല. അവൻ ഉദ്ദേശിക്കുന്നതേ ഉണ്ടാകൂ എന്നും, അവൻ ഉദ്ദേശി ക്കാത്തതൊന്നും ഉണ്ടാകുകയില്ലെന്നും അവർക്ക് ദൃഢവിശ്വാസവുമുണ്ടായിരിക്കും. അവൻ എന്ത് നൽകുന്നുവോ അതിൽ അവർ സംതൃപ്തരുമായിരിക്കും. ഈ മൂന്നു ലക്ഷ ണങ്ങളും അവരുടെ വിശ്വാസ ശക്തിയെ സാക്ഷീകരിക്കുന്നവയാകുന്നു. വിശ്വാസം ദൃഢ തരത്തിലുള്ളതായിരിക്കുമ്പോൾ അവരിൽ കർമരംഗത്തുണ്ടാകുന്ന രണ്ടു ഗുണങ്ങളാണ് 4-ാമത്തേതും, 5-ാമത്തേതും. അതായത് അവർ നമസ്കാരം നിലനിറുത്തിപ്പോരുകയും, അല്ലാഹു തങ്ങൾക്ക് നൽകിയ കഴിവിൽ നിന്ന് ചിലവഴിച്ചുകൊണ്ടിരിക്കുകയും ചെയ്യു മെന്ന് പറഞ്ഞത്.

അല്ലാഹുവിനോട് നിർവ്വഹിക്കേണ്ടുന്ന കർമപരമായ കടമകളിൽ പ്രധാനമായത് നമ സ്കാരവും, മനുഷ്യരോട് നിർവ്വഹിക്കേണ്ടുന്ന കടമകളിൽ പ്രധാനമായത് ദാനധർമങ്ങ ളുമാണല്ലോ. അതുകൊണ്ടാണ് അവ രണ്ടും പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നത്. കൃത്യനിഷ്ഠയോടുകൂടി നിർബന്ധങ്ങളും നിബന്ധനകളും മര്യാദകളും പൂർത്തിയാക്കി ക്കൊണ്ടും, മനസ്സാന്നിധ്യത്തോടും ഭയഭക്തിയോടുകൂടിയും നമസ്കരിച്ചുപോരുക എന്നത്രെ നമസ്കാരം നിലനിറുത്തുന്നതിന്റെ ശരിയായ വിവക്ഷ. ധനം ചിലവഴിക്കുക എന്ന് പറഞ്ഞതിൽ, നിർബന്ധമായതും ഐച്ഛികമായതുമായ എല്ലാതരം ദാനധർമങ്ങളും ഉൾപ്പെടുന്നു. ഈ പറഞ്ഞ ലക്ഷണങ്ങളെല്ലാം ആരിലുണ്ടോ അവർ യഥാർത്ഥത്തിലുള്ള സത്യവിശ്വാസികളാകുന്നു. എന്നാൽ, യഥാർത്ഥ സത്യവിശ്വാസികൾ എല്ലാവരും ദാന ധർമങ്ങളും ഉൾപ്പെടുന്നു. ഈ പറഞ്ഞ ലക്ഷണങ്ങളെല്ലാം ആരിലുണ്ടോ അവർ യഥാർത്ഥത്തിലുള്ള സത്യവിശ്വാസികളാകുന്നു. എന്നാൽ, യഥാർത്ഥ സത്യവിശ്വാസി കൾ എല്ലാവരും ഒരേ പദവിയിലുള്ളവരായിരിക്കില്ല. പ്രസ്തുത ഗണങ്ങളിൽ മാത്രമല്ല, ഉദ്ദേശ്യ ശുദ്ധി, ഭയഭക്തി, പ്രതികൂല സാഹചര്യങ്ങൾ മുതലായ പലതിലും വ്യക്തികൾ തമ്മിൽ ഏറ്റക്കുറവുണ്ടായിരിക്കുമല്ലോ. അതനുസരിച്ചു അല്ലാഹുവിങ്കൽ നിന്ന് അവർക്ക് ലഭിക്കുന്ന സ്ഥാനപദവികളിലും വ്യത്യാസമുണ്ടായിരിക്കും. പാപമോചനവും, മാന്യമായ ഉപജീവനവും-അഥവാ സ്വർഗീയ ജീവിതവും- എല്ലാവർക്കും ലഭിക്കുകയും ചെയ്യും.

അത്, لَهُمْ دَرَجَاتٌ عِندَ رَبِّهِمْ (അവർക്ക് അവരുടെ റബ്ബിന്റെ അടുക്കൽ പല പദവികളും, പാപമോചനവും മാന്യമായ ഉപജീവനവും ഉണ്ടായിരിക്കുന്നതാണ്.)

ഹാരിഥുബ്നു മാലികിൽ അൻസ്വാരീ (റ) യിൽ നിന്ന്-മാർഗം വളരെ പ്രബലമല്ലെങ്കിലും-ഇമാം ത്വബ്റാനീ (റ) ഇപ്രകാരം നിവേദനം ചെയ്യുന്നു: ഒരിക്കൽ അദ്ദേഹത്തിന്റെ അടുക്കൽകൂടി റസൂൽ ﷺ നടന്നുപോകുമ്പോൾ, അദ്ദേഹത്തിന്റെ വർത്തമാനം അന്വേഷിച്ചു. അതിന് അദ്ദേഹം ഇങ്ങിനെ ഉത്തരം പറഞ്ഞു: ' ഞാൻ യഥാർത്ഥ സത്യവിശ്വാസിയായിത്തന്നെയിരിക്കുന്നു.' തിരുമേനി പറഞ്ഞു: 'താൻ പറയുന്നതെന്താണെന്ന് ആലോചിക്കുക. കാരണം, ഓരോ കാര്യത്തിനുമുണ്ട് ഒരു യാഥാർത്ഥ്യം. അപ്പോൾ, തന്റെ വിശ്വാസത്തിന്റെ യാഥാർത്ഥ്യമെന്താണ്?' അദ്ദേഹം പറഞ്ഞു: 'എന്റെ മനസ്സിനു ഇഹത്തിൽ (ഇഹലോക സുഖത്തിൽ) താൽപര്യമില്ലാതായിരിക്കുന്നു. അങ്ങനെ, ഞാൻ രാത്രി ഉറക്കൊഴിക്കുന്നു. (നമസ്കരിക്കുന്നു.) പകലിൽ ഞാൻ ദാഹിക്കുന്നു. (നോമ്പുപിടിക്കുന്നു.) എന്റെ റബ്ബിന്റെ സിംഹാസനത്തെ ഞാൻ പ്രത്യക്ഷത്തിൽ കാണുന്നതുപോലെ തോന്നുന്നു. സ്വർഗക്കാർ പരസ്പരം സന്ദർശിക്കുന്നതും ഞാൻ നോക്കിക്കാണുന്ന പോലെ തോന്നുന്നു. നരകക്കാർ അതിൽ വെച്ച് നിലവിളിച്ചുകരയുന്നതും ഞാൻ നോക്കിക്കാണുന്നതുപോലെ തോന്നുന്നു'. അപ്പോൾ തിരുമേനി പറഞ്ഞു: يَا حَارِث عرفت فالزم (ഹാരിഥേ, താൻ മനസ്സിലാക്കിയിരിക്കുന്നു. എനി, അത് കൈവിടാതിരിക്കുക.') അബൂസഈദിൽ ഖുദ്രീ (റ) പറയുകയാണ്: 'ആകാശ മണ്ഡലത്തിൽ ദൂരെ സ്ഥിതി ചെയ്യുന്ന പ്രകാശിതങ്ങളായ നക്ഷത്രങ്ങളെ കിഴക്കുനിന്നും പടിഞ്ഞാറുനിന്നും നിങ്ങൾ നോക്കിക്കാണുന്നതുപോലെ, ഉന്നത സ്ഥാനങ്ങളിൽ സ്ഥിതി ചെയ്യുന്നവരെ സ്വർഗത്തിലുള്ളവർ തങ്ങളുടെ ഉപരിഭാഗത്തുവെച്ച് നോക്കിക്കാണുന്നതാണ്. അവർ തമ്മിലുള്ള സ്ഥാന വ്യത്യാസമാണിതിന് കാരണം' അപ്പോൾ സ്വഹാബികൾ പറഞ്ഞു: 'അല്ലാഹുവിന്റെ റസൂലേ, അത് പ്രവാചകന്മാരുടെ പദവികളായിരിക്കും. മറ്റുള്ളവർക്ക് അത് പ്രാപിക്കുവാൻ കഴിയുകയില്ലല്ലോ. 'അപ്പോൾ തിരുമേനി പറഞ്ഞു: ഇല്ലാതെ, എന്റെ ആത്മാവ് യാതൊരുവന്റെ കയ്യിലാണോ അവൻ തന്നെയാണ! അതൊക്കെ, അല്ലാഹുവിൽ വിശ്വസിക്കുകയും! റസൂലുകളെ സത്യപ്പെടുത്തുകയും ചെയ്തിട്ടുള്ള ആളുകളായിരിക്കും.' (ബു.മു.)

كَمَآ أَخْرَجَكَ رَبُّكَ مِنۢ بَيْتِكَ بِٱلْحَقِّ وَإِنَّ فَرِيقًا مِّنَ ٱلْمُؤْمِنِينَ لَكَـٰرِهُونَ ﴿٥﴾

**﴿5﴾ (അതെ) നിന്റെ റബ്ബ് നിന്റെ വീട്ടിൽ [വാസസ്ഥലത്തിൽ] നിന്ന് ന്യായ (മായ കാര്യ) ത്തോടെ നിന്നെ പുറപ്പെടുവിച്ചതുപോലെ (ത്തന്നെയാണ് അതും സംഭവിച്ചത്); സത്യവിശ്വാസികളിൽനിന്ന് ഒരു സംഘം ആളുകൾ, നിശ്ചയമായും വെറുക്കുന്നവർ തന്നെയായിരുന്നു. [എന്നിട്ടും നിന്നെ പുറപ്പെടുവിച്ചതുപോലെ.]**

يُجَـٰدِلُونَكَ فِى ٱلْحَقِّ بَعْدَ مَا تَبَيَّنَ

**﴿6﴾ ന്യായ (മായ കാര്യ) ത്തിൽ - അത് വ്യക്തമായിത്തീർന്നശേഷം - അവർ നിന്നോട് തർക്കം നടത്തി**

كَأَنَّمَا يُسَاقُونَ إِلَى ٱلْمَوْتِ وَهُمْ يَنظُرُونَ ۝٦

യിരുന്നു; അവരെ മരണത്തിലേക്ക്, അവർ (അത്) നോക്കി (ക്കണ്ടു) കൊണ്ടിരിക്കെ, തെളിക്കപ്പെടുന്നുവെന്നതുപോലെ!

---

﴾5﴿ كَمَا أَخْرَجَكَ നിന്നെ പുറപ്പെടുവിച്ചതുപോലെ رَبُّكَ നിന്റെ റബ്ബ് مِنۢ بَيْتِكَ നിന്റെ വീട്ടിൽ നിന്ന് بِالْحَقِّ ന്യായത്തോടെ, ന്യായപ്രകാരം, കാര്യസമേതം وَإِنَّ فَرِيقًا നിശ്ചയമായും ഒരുകൂട്ടം (സംഘം) ആകട്ടെ (ആയിരിക്കട്ടെ) مِنَ الْمُؤْمِنِينَ സത്യവിശ്വാസികളിൽനിന്ന് لَكَارِهُونَ അതൃപ്തർ (വെറുക്കുന്നവർ) തന്നെ (യായിരുന്നു) ﴾6﴿ يُجَادِلُونَكَ അവർ നിന്നോട് തർക്കം നടത്തിയിരുന്നു തർക്കിച്ചുകൊണ്ട്, തർക്കിക്കുന്നു فِي الْحَقِّ കാര്യ (ന്യായമായ) ത്തിൽ بَعْدَ ശേഷം مَا تَبَيَّنَ അത് വ്യക്തമായി (വെളിവായി) ത്തീർന്നതിന്റെ كَأَنَّمَا يُسَاقُونَ അവർ തെളിക്കപ്പെടുന്നുവെന്നപോലെ إِلَى الْمَوْتِ മരണത്തിലേക്ക് وَهُمْ അവർ, അവരായിരിക്കെ يَنظُرُونَ നോക്കുന്നു (കാണുന്നു)

---

ബദ്ർ യുദ്ധത്തിലെ ഗനീമത്ത് സ്വത്തുക്കളെ സംബന്ധിച്ചു സത്യവിശ്വാസികളിൽ ഉണ്ടായ ഭിന്നാഭിപ്രായവും, അതിൽ അല്ലാഹു വിധികൽപിച്ചതും മുമ്പ് പ്രസ്താവിച്ചുവല്ലോ. അല്ലാഹുവിന്റെ വിധി എല്ലാവരും സ്വീകരിക്കുക തന്നെ ചെയ്തുവെങ്കിലും പലരുടെയും ആഗ്രഹത്തിനും ഇഷ്ടത്തിനും എതിരായിരുന്നു ആ വിധി. അതുപോലെയുള്ള ഒരവസ്ഥ തന്നെയാണ് ബദ്ർ യുദ്ധത്തിലേക്കുള്ള നബി ﷺയുടെ പുറപ്പാടിന്റെ സമയത്തും ഉണ്ടായതെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു. ന്യായയുക്തവും കാര്യപ്പെട്ടതുമായ ഒരു വിഷയമായിരുന്നിട്ടും സത്യവിശ്വാസികളിൽ ഒരു വിഭാഗം ആളുകൾക്ക് ആ പുറപ്പാട് ഒട്ടും തൃപ്തികരമല്ലാതിരുന്ന ഒരവസ്ഥയിലാണ് അല്ലാഹു അതിന് കളമൊരുക്കിയത്. യുദ്ധം അനിവാര്യവും, അതിൽ വിജയം സുനിശ്ചിതവുമാണെന്ന് വ്യക്തമായി മനസ്സിലായിട്ടും ഓരോ കാരണങ്ങൾ പറഞ്ഞു ചിലർ നബി ﷺയുമായി തർക്കം നടത്തി. മരണഹേതു കൺമുമ്പിൽ കണ്ടുകൊണ്ടിരിക്കെ, അതിലേക്ക് പിടിച്ചുവലിച്ചു കൊണ്ടുപോകുന്നതു പോലെയുള്ള ഭയമായിരുന്നു അതിന് കാരണം എന്നാണ് അല്ലാഹു പറഞ്ഞതിന്റെ സാരം. അല്ലാഹു നടപ്പിൽ വരുത്തുന്ന ഓരോ കാര്യങ്ങളിലും അവൻ പല ലക്ഷ്യങ്ങളും രഹസ്യങ്ങളും കണ്ടുവെച്ചിട്ടുണ്ടാകും. അവയെപ്പറ്റി മനുഷ്യർക്ക് നേരത്തെ ഒന്നും മനസ്സിലാക്കുവാൻ കഴിയാതെ വരും. അതുകൊണ്ട് അല്ലാഹു അവന്റെ റസൂൽ മുഖാന്തരം കൽപിക്കുന്ന കാര്യങ്ങൾ ചോദ്യം ചെയ്യാതെയും മടികൂടാതെയും അതേപടി അനുസരിക്കുന്നതിലായിരിക്കും അവരുടെ നന്മ. അതവരുടെ കടമയുമാണ് എന്ന് താൽപര്യം.

ഈ വചനങ്ങളുടെയും, ഈ സൂറത്തിലെ മറ്റു ചില വചനങ്ങളുടെയും ആശയങ്ങൾ മനസ്സിലാക്കുവാൻ ബദ്ർ യുദ്ധത്തിന്റെ പശ്ചാത്തലത്തെപ്പറ്റി സാമാന്യം അറിയുന്നത് നന്നായിരിക്കും.

മക്കാ ക്വുറൈശികളുടെ ഉപജീവനമാർഗം പ്രധാനമായും ശാമിലേക്കും യമനിലേക്കും അവർ നടത്താറുള്ള കച്ചവടയാത്രകളെ ആശ്രയിച്ചായിരുന്നു. (ഇത് സംബന്ധിച്ചു സൂറത്തു ക്വുറൈശിൽ വിവരിച്ചിട്ടുണ്ട്.) ഹിജ്റഃ രണ്ടാം കൊല്ലത്തിൽ അബൂസുഫ്യാന്റെ നേതൃത്വത്തിൽ (*) ഒരു കച്ചവടസംഘം ശാമിലേക്കു പോയി. ക്വുറൈശികളായ ഓരോ ആണും പെണ്ണും തങ്ങളാൽ കഴിയുന്നത്ര സംഖ്യ മുതൽമുടക്കിക്കൊണ്ടുള്ള ഒരു വമ്പിച്ച കച്ചവട യാത്രയായിരുന്നു അത്. ഈ യാത്രമൂലം ലഭിക്കുന്ന നേട്ടങ്ങൾ അവർ മുസ്‌ലിം കൾക്കെതിരെ വിനിയോഗിക്കുവാൻ ഉപയോഗപ്പെടുത്തുകയും ചെയ്തേക്കും. കച്ചവട സംഘം ശാമിലേക്ക് പോകുന്ന വിവരമറിഞ്ഞപ്പോൾ, അവരെ വഴിമദ്ധ്യേ തടയുവാൻ നബി ﷺ യും കുറേ ആളുകളും കൂടി പുറപ്പെട്ടുപോയി. പക്ഷേ, അപ്പോഴേക്കും കച്ചവ ടസംഘം കടന്നുപോയിരുന്നു. അവരുടെ മടക്കം നബി ﷺ കാത്തിരുന്നു. മടക്കവിവരം അറിഞ്ഞപ്പോൾ, അവരെ നേരിടുവാൻ നബി ﷺ സ്വഹാബികളെ പ്രോത്സാഹിപ്പിച്ചു. വാഹ നവും മറ്റും തയ്യാറുള്ളവർ പോന്നുകൊള്ളട്ടെ എന്ന് പറഞ്ഞതല്ലാതെ, അധിക സമ്മർദ്ദ മൊന്നും നബി ﷺ ചെലുത്തിയിരുന്നില്ല. അതിനാൽ, ഒരു യുദ്ധത്തിന്റെ ഉദ്ദേശ്യമില്ലെന്നു ധരിച്ച് പലരും മുന്നോട്ടുവന്നില്ല. തയ്യാറെടുത്തവരെയും കൊണ്ട് നബി ﷺ പുറപ്പെട്ടു. മുന്നൂറ്റി പതിമൂന്നു പേരായിരുന്നു അവർ. അവരിൽ 240 ൽപരം ആളുകൾ അൻസ്വാരി കളും ബാക്കി മുഹാജിറുകളുമായിരുന്നു. വാഹനങ്ങൾ രണ്ടു കുതിരകളും ഏഴു ഒട്ടക ങ്ങളും മാത്രം. അവയെ അവർ മാറിമാറി ഉപയോഗിച്ചിരുന്നു.

വർത്തക സംഘം നബി ﷺ യുടെയും സ്വഹാബികളുടെയും പുറപ്പാടിന്റെ വിവരം മണത്തറിഞ്ഞു. അബൂസുഫ്യാൻ സഹായാർത്ഥന ചെയ്തുകൊണ്ട് മക്കായിലേക്ക് ആള യച്ചു. അതിനെത്തുടർന്നു ക്വുറൈശികൾ വളരെ വീറോടുകൂടി ഒരു വമ്പിച്ച സൈന്യസ ന്നാഹം നടത്തി. അബൂജഹ്‌ലിന്റെ നായകത്വത്തിൻകീഴിൽ ആയിരത്തോളം വരുന്ന ഒരു പട്ടാള സംഘം തയ്യാറായി പുറപ്പെട്ടു. മിക്ക ക്വുറൈശീ നേതാക്കളും സംബന്ധിച്ചിരുന്ന ആ സൈന്യത്തിൽ നൂറു കുതിരകളും, എഴുനൂറു ഒട്ടകങ്ങളും ഉണ്ടായിരുന്നു. നബി ﷺ റൗഹാഉ് (**) എന്ന സ്ഥലത്തെത്തിയപ്പോൾ മാത്രമാണ് പട്ടാള സംഘത്തിന്റെ വരവിനെപ്പറ്റി അറിവായത്. അടുത്ത ദിവസം കച്ചവടസംഘം ബദ്റി (***) ൽ എത്തു മെന്നും കേട്ടു. നബി ﷺ തന്റെ കൂടെയുള്ള സൈന്യത്തിലെ തലവൻമാരെ വിളിച്ചുകൂട്ടി അവരോട് കച്ചവടസംഘമോ, പട്ടാള സംഘമോ രണ്ടിലൊന്ന് എനിക്ക് നൽകാമെന്ന്

***(*) അബൂസുഫ്യാൻ (റ) ഒരു വലിയ ക്വുറൈശീ നേതാവും, നബി ﷺ യുടെ പത്നി ഉമ്മുഹബീബ (റ) യുടെ പിതാവുമായിരുന്നു. അതേ സമയത്ത് മുസ്‌ലിംക ളുടെ കഠിന ശത്രുവും, പല യുദ്ധങ്ങളിലും മുസ്‌ലിംകൾക്കെതിരെ ക്വുറൈശീ സൈന്യത്തിന്റെ നേതൃത്വം വഹിച്ച ആളും ആയിരുന്നു. പിന്നീട് മക്കാ വിജയമു ണ്ടായപ്പോൾ പലരെയും പോലെ അദ്ദേഹവും മുസ്‌ലിമായിത്തീർന്നു.***

***(**) മദീനയിൽ നിന്ന് 30-40 നാഴിക തെക്കു പടിഞ്ഞാറാണ് റൗഹാഉ് ( رَوْحَاء )***

***(***) മക്കയുടെയും മദീനയുടെയും ഇടയിൽ കൊല്ലംതോറും വമ്പിച്ച കച്ചവട മേളകൾ നടക്കുന്ന സ്ഥലമായിരുന്നു ബദ്ർ. ഇപ്പോൾ പല ഹാജിമാരും മദീനാ യാത്രാ വേളയിൽ ആ സ്ഥലം സന്ദർശിക്കാറുണ്ടല്ലോ.***

അല്ലാഹു വാഗ്ദാനം ചെയ്തിട്ടുണ്ടെന്ന് അറിയിക്കുകയും, അവരുടെ അഭിപ്രായം ആരായുകയും ചെയ്തു. രണ്ടിൽ ഏതിനെ നേരിട്ടാലും അതിൽ വിജയം മുസ്‌ലിംകൾക്കായിരിക്കുമെന്നാണ് ഇതിന്റെ അർത്ഥമെന്ന് വ്യക്തമാണല്ലോ. അബൂബക്ർ, ഉമർ (റ) മുതലായവർ തൃപ്തികരമായ മറുപടി നൽകി. എങ്കിലും പലരുടെയും മറുപടി തൃപ്തികരമായിരുന്നില്ല. ശക്തി കുറവായ കച്ചവടസംഘത്തെ നേരിടാം. അത് നമ്മുടെ ശക്തി വർദ്ധിപ്പിക്കുവാൻ ഉപയോഗപ്പെടും. പട്ടാളസംഘത്തെ നേരിടുവാനുള്ള ഒരുക്കമോ കഴിവോ നമുക്കില്ല, നേരത്തെത്തന്നെ വിവരമറിഞ്ഞിരുന്നുവെങ്കിൽ നമുക്കതിന് ഒരുക്കം ചെയ്തുവരാമായിരുന്നു എന്നിങ്ങിനെ പലരും പറഞ്ഞു. ഇത് നബിﷺയുടെ മനസ്സിനെ വേദനിപ്പിച്ചുവെന്ന് പറയേണ്ടതില്ലല്ലോ.

ഈ അവസരത്തിൽ മിക്ദാദുബ്നുൽ അസ്‌വദ് (റ) എഴുന്നേറ്റ് ഇപ്രകാരം പറഞ്ഞു: 'അങ്ങയോടു അല്ലാഹു എന്തു കൽപിച്ചുവോ അതിലേക്ക് അങ്ങുന്ന് പോയിക്കൊള്ളുക. ഇസ്റാഈല്യർ മൂസാ നബി(അ)യോട്: **اذهب انت وربك فقاتلا انا ههنا قاعدون** (താനും തന്റെ റബ്ബും പോയി യുദ്ധം ചെയ്തു കൊള്ളുക, ഞങ്ങളിവിടെ ഇരിക്കുകയാണ്) എന്ന് പറഞ്ഞതുപോലെ ഞങ്ങൾ ഒരിക്കലും പറയുകയില്ല. ബറക്കുൽ ഗിമാദിലേക്കു **(*)** തന്നെ ഞങ്ങളെ വിളിച്ചാലും ഞങ്ങൾ അങ്ങയുടെ ഒന്നിച്ചു വരുവാൻ തയ്യാറാകുന്നു.' എന്നാൽ, അൻസ്വാരികളുടെ നിലപാട് എന്താണെന്ന് വ്യക്തമാകാതിരുന്നത് കൊണ്ടും, 'ബൈഅത്തുൽ അകബഃ **(**)** യിലെ നിശ്ചയപ്രകാരം മദീനയിൽനിന്ന് പുറത്തുവെച്ച് ശത്രുക്കൾക്കെതിരെ നബിﷺയെ സഹായിക്കുവാനുള്ള ബാദ്ധ്യത അവർക്കില്ലാത്തതുകൊണ്ടും അവരുടെ അഭിപ്രായം കൂടി അറിയണമെന്ന് നബിﷺ ആഗ്രഹിച്ചു. അൻസ്വാരികളുടെ നേതാവായ സഅ്ദുബ്നു മുആദ് (റ) എഴുന്നേറ്റു ഇങ്ങിനെ പറഞ്ഞു: 'ഞങ്ങൾ അങ്ങയിൽ വിശ്വസിക്കുകയും, അങ്ങുന്നുകൊണ്ടുവന്നതിനെയെല്ലാം ശരിവെക്കുകയും, അങ്ങേക്ക് പ്രതിജ്ഞ നൽകുകയും ചെയ്തവരാണ്. അങ്ങയോട് അല്ലാഹു കൽപിച്ച പ്രകാരം ചെയ്തുകൊള്ളുക. ഈ സമുദ്രം വിലങ്ങിൽ കടന്നുപോകുവാൻ അങ്ങുന്ന് കൽപിച്ചാലും ഞങ്ങൾ സമുദ്രത്തിൽ ഇറങ്ങുവാൻ തയ്യാറാണ്.' തിരുമേനി വളരെ സന്തോഷിച്ചു. അവിടുന്ന് പറഞ്ഞു: 'അല്ലാഹുവിന്റെ അനുഗ്രഹത്തോടെ നടക്കുവിൻ. സന്തോഷിക്കുകയും ചെയ്യുവിൻ. ആ ജനങ്ങൾ വീണുകിടക്കുന്ന സ്ഥാനങ്ങൾ ഞാൻ (കൺമുമ്പിൽ) കാണുന്നപോലെ തോന്നുന്നു!'

ഇതെല്ലാമായപ്പോഴേക്കും അബൂസുഫ്‌യാനും വർത്തകസംഘവും യാത്രാമാർഗം മാറ്റി ചെങ്കടൽ തീരമാർഗം രക്ഷപ്പെട്ടുപോയി. തങ്ങൾ രക്ഷപ്പെട്ടിട്ടുണ്ടെന്നും, അതുകൊണ്ട്

***(*) യമനിന്റെ അങ്ങേ അറ്റത്തുള്ള ഒരു രാജ്യമാണത്. വേറെയും ചില അഭിപ്രായങ്ങളുണ്ട്.***

***(**) മദീനാ ഹിജ്റഃക്കു മുമ്പായി മദീനയിൽ നിന്ന് ഹജ്ജിന് വന്നിരുന്ന ചിലർ നബിﷺയിൽ വിശ്വസിക്കുകയും മദീനയിൽ വന്നാൽ നബിﷺയെയും മുസ്‌ലിംകളെയും സഹായിച്ചുകൊള്ളാമെന്ന് അവർ നബിﷺക്ക് ബൈഅത്ത് (പ്രതിജ്ഞ) നൽകുകയും ചെയ്തു. ഇതിന്നാണ് ബൈഅത്തുൽ അകബഃ എന്ന് പറയുന്നത്. മക്കയിലെ അൽഅകബഃയിൽ വെച്ചാണിത് നടന്നത്.***

മടങ്ങിപ്പോകാമെന്നും, അറിയിച്ചുകൊണ്ടു അബൂസുഫ്‌യാൻ പട്ടാളസംഘത്തിലേക്ക് ദൂതനെ അയക്കുകയും ചെയ്തു. ചുരുക്കം ചിലർ അങ്ങിനെ മടങ്ങിപ്പോയെങ്കിലും അബൂജഹ്ൽ മടങ്ങുവാൻ കൂട്ടാക്കിയില്ല. ബദ്റിൽ ചെന്നിറങ്ങി തിന്നും കുടിച്ചും, മതിച്ചും, പുളച്ചും മൂന്നുദിവസം കഴിച്ചുകൂട്ടി ജയഭേരി മുഴക്കിയേ മടങ്ങൂ എന്ന് നിശ്ചയിച്ചുകൊണ്ട് സൈന്യം ബദ്റിൽ വന്നിറങ്ങി. ഇതോടെ, പട്ടാളസംഘത്തോടുള്ള ഏറ്റുമുട്ടൽ സുനിശ്ചിതമായിത്തീർന്നു.

വിശദാംശങ്ങളിൽ ചിലപ്പോഴൊക്കെ വ്യത്യാസം കണ്ടേക്കുമെങ്കിലും ക്വുർആൻ വ്യാഖ്യാതാക്കളും, ഇസ്‌ലാം ചരിത്രകാരന്മാരും ബദ്ർ യുദ്ധത്തിന്റെ പശ്ചാത്തലം വിവരിച്ചിട്ടുള്ളതിന്റെ ചുരുക്കമാണ് മുകളിൽ കണ്ടത്. ഹദീഥ് ഗ്രന്ഥങ്ങൾ പരിശോധിച്ചാലും സംഭവഗതി അപ്രകാരം തന്നെയാണെന്ന് മനസ്സിലാകും. എന്നാൽ, ഇപ്പോൾ ചില പുതിയ കണ്ടുപിടുത്തക്കാർ അതെല്ലാം നിഷേധിച്ചുകൊണ്ട് ഒരു പുതിയ പശ്ചാത്തലം അവരുടെ വകയായി പടച്ചുണ്ടാക്കിക്കാണുന്നു. നബിﷺയും സ്വഹാബികളും ആദ്യം പുറപ്പെട്ടത് വർത്തകസംഘത്തെ ഉദ്ദേശിച്ചാണെന്നും, പിന്നീട് മുൻകരുതൽ കൂടാതെ പട്ടാളസംഘത്തോട് ഏറ്റുമുട്ടേണ്ടി വന്നുവെന്നും പറയുന്നത് ശരിയല്ലെന്ന് അവർ വാദിക്കുന്നു. അബൂജഹ്‌ലിന്റെ നേതൃത്വത്തിൽ പടയൊരുക്കം നടത്തുന്നതും അവർ മുസ്‌ലിംകളെ ആക്രമിക്കുവാൻ ഉദ്ദേശിക്കുന്നതും അറിഞ്ഞപ്പോഴാണ് നബിﷺയും സ്വഹാബികളും യുദ്ധത്തിനു പുറപ്പെട്ടുപോയത്.; മക്കയിൽനിന്ന് പട്ടാളം ബദ്റിൽ എത്തുമ്പോഴേക്കും ശാമിൽനിന്നു മടങ്ങിവരുന്ന ആ കച്ചവടസംഘം ഭക്ഷ്യസാധനങ്ങളുമായി അവിടെ എത്തിച്ചേരുവാൻ മുൻകൂട്ടി ക്വുറൈശികൾ പരിപാടിയിട്ടിരുന്നു എന്നൊക്കെയാണ് ഇവർ അതിനു നൽകുന്ന രൂപം. കച്ചവടസംഘത്തെ നേരിടുവാൻ നബി ﷺയും സൈന്യവും പുറപ്പെട്ടുവെന്ന് പറയുന്നതിന്റെ അർത്ഥം, നബിﷺയെയും സ്വഹാബികളെയും കൊള്ളക്കാരും ധനമോഹികളുമാക്കുക എന്നാണെന്നും മറ്റുമുള്ള ചില ന്യായവാദങ്ങളാണ് ഈ പുതിയ ചിത്രീകരണത്തിന് ഇവരെ പ്രേരിപ്പിച്ചിരിക്കുന്നത്. കാര്യത്തിന്റെ ഉള്ളോട്ടിറങ്ങി പരിശോധിക്കുവാനും സംഭവങ്ങളെ വസ്തുനിഷ്ഠമായി വിലയിരുത്തുവാനും കഴിയാത്തവരുടെ ദൃഷ്ടിയിൽ ഈ ചിത്രീകരണം അൽപം ആകർഷകമായിത്തോന്നിയേക്കാം. പക്ഷേ, സംഭവങ്ങൾ യഥാർത്ഥത്തിൽ ഉണ്ടായത് എങ്ങിനെയാണെന്നറിയുവാൻ ചരിത്രലക്ഷ്യങ്ങളെ അവഗണിച്ചുകൊണ്ട് ബുദ്ധിശക്തിയെയോ, യുക്തിചിന്തയെയോ ശരണം പ്രാപിക്കുന്നത് ബുദ്ധിക്കും യുക്തിക്കും നിരക്കാത്തതാകുന്നു.

മുമ്പ് ആരും പ്രസ്താവിച്ചിട്ടില്ലാത്ത ഒരു പശ്ചാത്തലം തങ്ങൾ കണ്ടുപിടിച്ചുവെന്നുള്ള ദുരഭിമാനം മുഴച്ചു കാണാവുന്ന ആ ചിത്രീകരണത്തിനുവേണ്ടി ചില ക്വുർആൻ വാക്യങ്ങളെ അവർക്ക് ദുർവ്യാഖ്യാനം ചെയ്യേണ്ടിവന്നിട്ടുണ്ട്. തങ്ങളുടെ ഈ അഭിപ്രായത്തോട് യോജിക്കാത്തവരാണെന്ന് ബോധ്യമുള്ള ഇമാം റാസീ (റ) യെപ്പോലുള്ള ചിലരുടെ വാക്കുകൾ സന്ദർഭത്തിൽനിന്ന് അടർത്തിയെടുത്ത് തങ്ങൾക്കനുകൂലമായി ഉദ്ധരിക്കുകയും ചെയ്തിരിക്കുന്നു. എല്ലാം വിശദമായും വസ്തുനിഷ്ഠമായും വിവരിക്കുന്നപക്ഷം അതു കുറേ ദീർഘിച്ചു പോയേക്കുമെന്നതുകൊണ്ട് അതിന് മുതിരുന്നില്ല. വാസ്തവത്തിൽ, അടുത്ത വചനവും, താഴെ 42-ാം വചനത്തിലെ ചില വാക്യങ്ങളും കൊണ്ടു തന്നെ അവരുടെ ഈ പുതിയ അഭിപ്രായം ശരിയല്ലെന്ന് മനസ്സിലാക്കാവുന്നതാണ്.

وَإِذْ يَعِدُكُمُ ٱللَّهُ إِحْدَى ٱلطَّآئِفَتَيْنِ أَنَّهَا لَكُمْ وَتَوَدُّونَ أَنَّ غَيْرَ ذَاتِ ٱلشَّوْكَةِ تَكُونُ لَكُمْ

﴾7﴿ (ആ) രണ്ടിലൊരു സംഘത്തെ -അത് നിങ്ങൾക്കായിരിക്കും [നിങ്ങൾക്ക് അധീനമാകും] എന്ന്- അല്ലാഹു നിങ്ങളോട് വാഗ്ദാനം ചെയ്തിരുന്ന സന്ദർഭം (ഓർക്കുക); ശക്തി (ബലം) ഉള്ളതല്ലാത്തത് നിങ്ങൾക്ക് ആയിരിക്കണമെന്ന് നിങ്ങൾ മോഹിക്കുകയും ചെയ്തിരുന്നു.

وَيُرِيدُ ٱللَّهُ أَن يُحِقَّ ٱلْحَقَّ بِكَلِمَٰتِهِۦ وَيَقْطَعَ دَابِرَ ٱلْكَٰفِرِينَ ﴿٧﴾

തന്റെ (കൽപനാ) വാകൃങ്ങൾ മൂലം യഥാർത്ഥത്തെ യഥാർത്ഥ വൽക്കരിക്കുകയും, അവിശ്വാസികളുടെ മൂടറു (ത്തു നശിപ്പി) ക്കുകയും ചെയ്വാൻ അല്ലാഹുവും ഉദ്ദേശിച്ചിരുന്നു.

لِيُحِقَّ ٱلْحَقَّ وَيُبْطِلَ ٱلْبَٰطِلَ وَلَوْ كَرِهَ ٱلْمُجْرِمُونَ ﴿٨﴾

﴾8﴿ (അതെ) യഥാർത്ഥത്തെ യഥാർത്ഥമാ(ക്കി സ്ഥാപി)ക്കുകയും, അയഥാർത്ഥ്യത്തെ അയാഥാർത്ഥീകരി(ച്ച് നശിപ്പി) ക്കുകയും ചെയ്വാൻ വേണ്ടിയത്രെ (അവൻ അങ്ങിനെ ചെയ്തത്); കുറ്റവാളികൾ വെറുത്താലും ശരി.

---

﴾7﴿ وَإِذْيَعِدُكُمُ നിങ്ങളോടു വാഗ്ദാനം (വാഗ്ദത്തം) ചെയ്യുമ്പോൾ, ചെയ്തിരുന്ന സന്ദർഭം اللَّهُ അല്ലാഹു إِحْدَى ഒന്ന് الطَّآئِفَتَيْنِ രണ്ടു സംഘ (കൂട്ടുവിഭാഗ) ത്തിൽ أَنَّهَا അതാകുന്നു (ആയിരിക്കും) എന്ന് لَكُمْ നിങ്ങൾക്ക് وَتَوَدُّونَ നിങ്ങൾ മോഹിക്കുക (ഇഷ്ടപ്പെടുക-ആഗ്രഹിക്കുക) യും ചെയ്തിരുന്നു (ചെയ്യുന്നു) أَنَّغَيْرَ അല്ലാത്തത് എന്ന് ذَاتِالشَّوْكَةِ ശക്തി (ബലം) ഉള്ളത് تَكُونُ ആയിരിക്കണം (എന്ന്) لَكُمْ നിങ്ങൾക്ക് وَيُرِيدُ اللَّهُ അല്ലാഹു ഉദ്ദേശിക്കുകയും ചെയ്തിരുന്നു (ചെയ്യുന്നു) أَنْيُحِقَّ യഥാർത്ഥമാക്കു (യഥാർത്ഥവൽക്കരിക്കു) വാൻ الْحَقَّ യഥാർത്ഥത്തെ بِكَلِمَاتِهِ അവന്റെ വാക്കു (വാക്യം-കൽപന) കൾ മൂലം وَيَقْطَعَ മുറിക്കു (അറുക്കു)വാനും دَابِرَ മൂട്, പിൻപുറം الْكَافِرِينَ അവിശ്വാസികളുടെ. ﴾8﴿ لِيُحِقَّ യഥാർത്ഥമാക്കുവാൻ (യഥാർത്ഥമായി പുലർത്തുവാൻ) വേണ്ടിയാണ് الْحَقَّ യഥാർത്ഥ (കാര്യ-സത്യ) ത്തെ وَيُبْطِلَ അയഥാർത്ഥീകരിക്കുവാനും, വിഫലമാക്കുവാനും الْبَاطِلَ നിരർത്ഥമായതിനെ, അയാഥാർത്ഥ്യം وَلَوْ كَرِهَ വെറുത്താലും (അനിഷ്ടപ്പെട്ടാലും) ശരി الْمُجْرِمُونَ കുറ്റവാളികൾ

വർത്തകസംഘം, പട്ടാളസംഘം എന്നീ രണ്ടിൽ ഏതൊരു സംഘത്തെ നിങ്ങൾ നേരിട്ടാലും ആ സംഘത്തെ പരാജയപ്പെടുത്തി നിങ്ങൾക്ക് അവരോട് വിജയംനേടാം, അതിന് അല്ലാഹു നിങ്ങളെ സഹായിക്കും എന്നു നബിﷺ മുഖേന അവൻ നിങ്ങളോട് വാഗ്ദാനം ചെയ്തു. ആൾബലവും ആയുധശക്തിയും ഇല്ലാത്ത വർത്തക സംഘത്തെ നേരിടുവാനായിരുന്നു നിങ്ങളുടെ മോഹം. വളരെ ക്ലേശമൊന്നും അനുഭവിക്കേണ്ടി വരാതെ അതിലുള്ള സമ്പത്തുകളെ നിങ്ങൾക്ക് അധീനമാക്കാമെന്ന് നിങ്ങൾ കരുതി. എന്നാൽ, അല്ലാഹു അവന്റെ കൽപനാ നിർദ്ദേശങ്ങൾ വഴി ഉദ്ദേശിച്ചത് അതിനെക്കാൾ ഉപരിയായ മറ്റൊന്നായിരുന്നു. സത്യമതത്തിന് ഇവിടെ സ്ഥിരീകരണവും, പ്രചാരണ സ്വാതന്ത്ര്യവും ഉണ്ടാവണം. അതിന്റെ നിഷേധികളുടെ ശക്തിയും സ്വാധീനവും നാമാവശേഷമാക്കുകയും വേണം. അതായിരുന്നു അവൻ ഉദ്ദേശിച്ചത്. അതാണവൻ നടപ്പിൽ വരുത്തിയത്. അതെ, നിങ്ങളെ നശിപ്പിക്കുവാൻ ഉദ്ദേശിച്ചുവന്ന ആ മഹാപാപികളുടെ അഭീഷ്ടങ്ങൾക്കെതിരായി ഇസ്‌ലാമാകുന്ന യാഥാർത്ഥ്യത്തെ വിജയിപ്പിക്കുകയും, ശിർക്കാകുന്ന അയാഥാർത്ഥ്യത്തെ പരാജയപ്പെടുത്തുകയും ചെയ്‌വാൻ വേണ്ടിയാണ് അവൻ അതൊക്കെ ചെയ്തത്.

അബൂജഹ്‌ലിന്റെ പട്ടാള സംഘത്തോടോ, അബൂസുഫ്‌യാന്റെ വർത്തക സംഘത്തോടോ ഏതിനോട് ഏറ്റുമുട്ടിയാലും ആ സംഘത്തെ നിങ്ങൾക്ക് അധീനമാക്കി–അഥവാ അതിനെ പരാജയപ്പെടുത്തിത്തരാം എന്ന് അല്ലാഹു സത്യവിശ്വാസികളോടു വാഗ്ദാനം നൽകിയിരുന്നുവെന്നും, ശക്തിയും ബലവും കുറഞ്ഞ സംഘമായ വർത്തക സംഘത്തോട് ഏറ്റുമുട്ടുവാനായിരുന്നു അവർക്ക് മോഹമെന്നും, പക്ഷേ, ശക്തിയേറിയ പട്ടാളസംഘത്തെ പരാജയപ്പെടുത്തി സത്യമതത്തെ വിജയിപ്പിക്കുവാനായിരുന്നു അല്ലാഹുവിന്റെ ഉദ്ദേശ്യമെന്നും, അതാണ് ഒടുവിൽ സംഭവിച്ചതെന്നും ഈ വചനങ്ങളിൽനിന്ന് സ്പഷ്ടമാണ്. എന്നിരിക്കെ– മേൽ സൂചിപ്പിച്ചതുപോലെ–വർത്തക സംഘത്തോട് ഏറ്റുമുട്ടണമെന്നുദ്ദേശിച്ചുകൊണ്ട് നബിﷺയും സ്വഹാബികളും പുറപ്പെട്ടിട്ടില്ലെന്നും പട്ടാളസംഘം യുദ്ധത്തിന് ഒരുങ്ങിവരുന്ന വിവരം അറിഞ്ഞപ്പോൾ അവരെ നേരിടുവാനായിരുന്നു അവർ ഒരുങ്ങി പുറപ്പെട്ടതെന്നും മറ്റുമുള്ള വാദങ്ങൾ ആ വാദക്കാരുടെ പുതിയ സൃഷ്ടിയാണെന്ന് പറയേണ്ടതില്ലല്ലോ.

എല്ലാവിധ സജ്ജീകരണങ്ങളും സഹിതം മുന്നൊരുക്കത്തോടുകൂടി തയ്യാറെടുത്തു വന്ന വമ്പിച്ച ഒരു പട്ടാളവ്യൂഹവും, കേവലം നിരായുധരും മുൻകരുതലില്ലാത്തവരും എണ്ണംകൊണ്ട് അവരുടെ ഏതാണ്ട് മൂന്നിലൊരു ഭാഗം മാത്രം വരുന്നവരുമായ ഒരു സംഘം ആളുകളും തമ്മിലാണ് ബദ്റിൽ ഏറ്റുമുട്ടിയത്. എന്നിട്ടും, അതിശക്തമായ ആ സംഘത്തിലെ നേതാക്കളായ എഴുപതുപേർ കൊല്ലപ്പെടുകയും, അത്രതന്നെ കേമൻമാർ ബന്ധനത്തിലാക്കപ്പെടുകയും ചെയ്തു. ഇത് അല്ലാഹു ചെയ്ത വാഗ്ദാനം അവൻ സാക്ഷാൽക്കരിച്ചതല്ലാതെ മറ്റെന്താണ്? മനുഷ്യന്റെ കണക്കു കൂട്ടലിനോ, ഇഷ്ടത്തിനോ, ആസൂത്രണത്തിനോ അനുസരിച്ചല്ല കാര്യങ്ങൾ നടക്കുന്നത്. എല്ലാം അല്ലാഹുവിന്റെ ഉദ്ദേശ്യവും പരിപാടിയും അനുസരിച്ചാകുന്നു. ആകയാൽ, അവന്റെ കൽപനകളും നിർദ്ദേശങ്ങളും മടികൂടാതെയും, ചോദ്യം ചെയ്യാതെയും അനുസരിക്കുകയാണ് സത്യവിശ്വാസികൾ ചെയ്യേണ്ടത് എന്നത്രെ ഇതിലടങ്ങിയ പാഠം. അല്ലാഹു പറയുന്നു: كُتِبَ عَلَيْكُمُ الْقِتَالُ وَهُوَ كُرْهٌ لَكُمْ...الآية (സാരം: യുദ്ധം നിങ്ങൾക്ക് വെറുപ്പായിരുന്നിട്ടും, അതു നിങ്ങളുടെ മേൽ നിയമിക്കപ്പെട്ടിരിക്കുന്നു. ഒരു കാര്യം നിങ്ങൾക്ക് വെറുപ്പായിരിക്കുകയും, അത് നിങ്ങൾക്ക് ഗുണകരമായിരിക്കുകയും ചെയ്തേക്കാം. ഒരു കാര്യം

നിങ്ങൾക്ക് ഇഷ്ടമായിരിക്കുകയും, അത് നിങ്ങൾക്ക് ദോഷകരമായിരിക്കുകയും ചെയ്തേക്കാം (2:216)

ഇബ്നുകഥീർ (റ) ന്റെ ഒരു പ്രസ്താവന ഇവിടെ ശ്രദ്ധേയമാകുന്നു. അതിന്റെ ചുരുക്കം ഇതാണ്: 'മുൻ പ്രവാചകന്മാരുടെ കാലത്ത് അവരെ വ്യാജമാക്കിയിരുന്ന സമുദായങ്ങളെ ചില പൊതുശിക്ഷകൾ മുഖേന അല്ലാഹു നശിപ്പിച്ചു നാമാവശേഷമാക്കിയിരുന്നു. നൂഹ് (അ) ന്റെ ജനതയെ ജലപ്രളയംകൊണ്ടും, ആദ് ഗോത്രത്തെ കൊടുങ്കാറ്റുകൊണ്ടും, ഥമൂദിനെ ഭയങ്കരശബ്ദംകൊണ്ടും നശിപ്പിച്ചതുപോലെയുള്ള സംഭവങ്ങൾ ഇതിന് ഉദാഹരണങ്ങളാകുന്നു. മൂസാനബി(അ)യുടെ ആദ്യകാലത്തു ഫിർഔനും കൂട്ടരും സമുദ്രത്തിൽ മുക്കി നശിപ്പിക്കപ്പെടുകയും ചെയ്തു. പിന്നീടാണ് അദ്ദേഹത്തിന് തൗറാത്ത് നൽകപ്പെട്ടതും, അതിൽ നിഷേധികളോട് സമരം നടത്തുവാൻ നിയമിക്കപ്പെട്ടതും. ഈ നിയമം പിന്നീടുള്ള പ്രവാചക മാർഗങ്ങളിലും തുടർന്നുപോന്നു. അല്ലാഹു പറയുന്നു: وَلَقَدْ آتَيْنَا مُوسَى الْكِتَابَ مِنْ بَعْدِ مَا أَهْلَكْنَا الْقُرُونَ الأُولَى بَصَائِرَ لِلنَّاسِ ... (പൂർവ്വ തലമുറകളെ നശിപ്പിച്ചതിനുശേഷം, ജനങ്ങൾക്ക് ഉൾക്കാഴ്ചകളായും, മാർഗദർശനമായും, കാരുണ്യമായും കൊണ്ട് നാം മൂസാക്ക് വേദഗ്രന്ഥം നൽകുകയുണ്ടായി. അവർ ഉറ്റാലോചിക്കുവാൻ വേണ്ടി. (ക്വസ്വസ്: 43) സത്യവിശ്വാസികൾ അവിശ്വാസികളെ കൊല ചെയ്യുന്നതുമൂലം അവർക്ക് കൂടുതൽ നിന്ദ്യതയും, സത്യവിശ്വാസികൾക്കു കൂടുതൽ മനഃസമാധാനവും ഉളവാകുന്നതാണ്. അല്ലാഹു പറയുന്നു: قَاتِلُوهُمْ يُعَذِّبْهُمُ اللَّهُ بِأَيْدِيكُمْ (സാരം: നിങ്ങൾ അവരോട് യുദ്ധം ചെയ്യുവിൻ. നിങ്ങളുടെ കൈകളാൽ അല്ലാഹു അവരെ ശിക്ഷിക്കുകയും, അവരെ അപമാനിക്കുകയും, നിങ്ങളെ അവർക്കെതിരെ സഹായിക്കുകയും, സത്യവിശ്വാസികളായ ജനങ്ങളുടെ മനസ്സിന് അവൻ ആശ്വാസം നൽകുകയും ചെയ്യുന്നതാണ്. (തൗബഃ : 14) ഇതനുസരിച്ചാണ് ക്വുറൈശീ പ്രമാണികളായ യോഗ്യന്മാരെ അവർ നിസ്സാരന്മാരായി ഗണിച്ചുവന്നിരുന്നവരുടെ കൈകൊണ്ട് വധിച്ചു മനഃസ്സമാധാനമടയുവാൻ സത്യവിശ്വാസികൾക്കും, അത് കണ്ട് അപമാനിതരാകുവാൻ അവിശ്വാസികൾക്കും അവസരമുണ്ടായത്.

إِذْ تَسْتَغِيثُونَ رَبَّكُمْ فَٱسْتَجَابَ لَكُمْ أَنِّى مُمِدُّكُم بِأَلْفٍ مِّنَ ٱلْمَلَٰٓئِكَةِ مُرْدِفِينَ ﴿٩﴾

**﴾9﴿ നിങ്ങൾ നിങ്ങളുടെ റബ്ബിനോട് സഹായം തേടിയിരുന്ന സന്ദർഭം (ഓർക്കുക); എന്നിട്ട് അവൻ നിങ്ങൾക്ക് ഉത്തരം നൽകി. 'മലക്കുകളിൽനിന്നും തുടരെ വന്നുകൊണ്ടിരിക്കുന്ന ആയിരം പേരെക്കൊണ്ട് ഞാൻ നിങ്ങൾക്ക് സഹായം നൽകുന്നവനാണ്' എന്ന്.**

---

﴾9﴿ إِذْ تَسْتَغِيثُونَ നിങ്ങൾ സഹായം (ഉതവി) തേടിയിരുന്ന സന്ദർഭം رَبَّكُمْ നിങ്ങളുടെ റബ്ബിനോട് فَاسْتَجَابَ എന്നിട്ട് (അപ്പോൾ) അവൻ ഉത്തരം നൽകി. لَكُمْ നിങ്ങൾക്ക് أَنِّي ഞാൻ എന്ന് مُمِدُّكُمْ നിങ്ങൾക്ക് സഹായം നൽകുന്ന (നിങ്ങളെ പോഷിപ്പിക്കുന്ന) വനാണ് بِأَلْفٍ ആയിരംകൊണ്ട് مِنَ الْمَلَائِكَةِ മലക്കുകളിൽനിന്ന് مُرْدِفِينَ തുടരെ (ഒന്നിനു പിന്നാലെ ഒന്നായി) വരുന്നതായ.

وَمَا جَعَلَهُ ٱللَّهُ إِلَّا بُشْرَىٰ وَلِتَطْمَئِنَّ بِهِۦ قُلُوبُكُمْ ۚ وَمَا ٱلنَّصْرُ إِلَّا مِنْ عِندِ ٱللَّهِ ۚ إِنَّ ٱللَّهَ عَزِيزٌ حَكِيمٌ ﴿١٠﴾

**﴾10﴿ അതിനെ അല്ലാഹു ഒരു സന്തോഷവാർത്തയല്ലാതെ ആക്കിയിട്ടില്ല; അതുമൂലം നിങ്ങളുടെ ഹൃദയങ്ങൾ സമാധാനമടയുവാൻ വേണ്ടിയുമാകുന്നു. സഹായം അല്ലാഹുവിങ്കൽ നിന്നല്ലാതെ ഇല്ലതാനും. നിശ്ചയമായും അല്ലാഹു പ്രതാപശാലിയും അഗാധജ്ഞനുമാകുന്നു.**

﴾10﴿ وَمَاجَعَلَهُ അതിനെ ആക്കിയിട്ടില്ല اللَّهُ അല്ലാഹു إِلَّا بُشْرَى സന്തോഷവാർത്തയല്ലാതെ وَلِتَطْمَئِنَّ സമാധാനമടയുവാൻ വേണ്ടിയുമാണ് بِهِ അതുമൂലം, അതിനാൽ قُلُوبُكُمْ നിങ്ങളുടെ ഹൃദയങ്ങൾ وَمَاالنَّصْرُ സഹായം അല്ല (ഇല്ല) താനും إِلَّامِنْ عِنْدِ പക്കൽ നിന്നല്ലാതെ اللَّهِ അല്ലാഹുവിന്റെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَزِيزٌ പ്രതാപശാലിയാകുന്നു حَكِيمٌ അഗാധജ്ഞനാണ്, യുക്തിമാനായ.

ബദ്ർ യുദ്ധത്തിൽ സത്യവിശ്വാസികൾക്ക് അല്ലാഹു നൽകിയ മറ്റൊരു അനുഗ്രഹമാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നത്. ഉമർ (റ) പ്രസ്താവിച്ചതായി ഇബ്നു അബ്ബാസ് (റ) വഴി രേഖപ്പെടുത്തപ്പെട്ടതും അൽപം ദീർഘമായതുമായ ഒരു ഹദീഥിന്റെ ആദ്യഭാഗം ഇങ്ങനെയാകുന്നു: ബദ്ർ യുദ്ധത്തിൽ നബിﷺ തന്റെ സ്വഹാബികളെ നോക്കുമ്പോൾ അവർ മുന്നൂറിൽ ചില്ലാനമാണെന്നും, മുശ്രിക്കുകളെ നോക്കുമ്പോൾ അവർ ആയിരമോ അധികമോ ആണെന്നും കണ്ടു. അപ്പോൾ അവിടുന്നു ഖിബ്ലഃയുടെ നേരെ തിരിഞ്ഞുനിന്നു. തിരുമേനി തുണിയും തട്ടവും ധരിച്ചിട്ടുണ്ടായിരുന്നു. എന്നിട്ട് ഇങ്ങിനെ പറഞ്ഞു: 'അല്ലാഹുവേ! എന്നോടു ചെയ്ത വാഗ്ദാനം നിറവേറ്റിത്തരേണമേ! അല്ലാഹുവേ! ഇസ്‌ലാമിന്റെ ആൾക്കാരായ ഈ സംഘത്തെ നീ നശിപ്പിക്കുന്നപക്ഷം, ഭൂമിയിൽ ഒരിക്കലും നിനക്ക് ആരാധന ചെയ്യപ്പെടുകയുണ്ടാകുകയില്ല'. അങ്ങനെ, തിരുമേനി റബ്ബിനോട് സഹായമർത്ഥിച്ചും പ്രാർത്ഥിച്ചുംകൊണ്ടിരുന്നു. തിരുമേനിയുടെ തട്ടംതോളിൽനിന്ന് നിലത്ത്‌വീണു. അപ്പോൾ, അബൂബക്ർ (റ) ചെന്നു തട്ടമെടുത്തു തോളിലിട്ടുകൊടുത്തു പിന്നിലൂടെ കെട്ടിപ്പിടിച്ചുകൊണ്ട് ഇങ്ങിനെ പറഞ്ഞു: 'അല്ലാഹുവിന്റെ പ്രവാചകരേ! അങ്ങയുടെ റബ്ബിനോട് അങ്ങുന്ന് പ്രാർത്ഥിച്ചതു മതി! തീർച്ചയായും അവൻ അവന്റെ വാഗ്ദാനം അങ്ങേക്ക് നിറവേറ്റിത്തരും.' ഇതിനെപ്പറ്റിയാണ് إِذْ تَسْتَغِيثُونَ എന്നുള്ള (ഈ) വചനം അവതരിച്ചത്. അങ്ങനെ, അന്ന് അവർ മുശ്രിക്കുകളുമായി കൂട്ടിമുട്ടിയപ്പോൾ അല്ലാഹു മുശ്രിക്കുകളെ പരാജയപ്പെടുത്തി. അവരിൽ എഴുപതുപേർ കൊല്ലപ്പെടുകയും, എഴുപതുപേർ പിടിക്കപ്പെടുകയും ചെയ്തു.... (അ;മു;ദാ;തി.) ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി ഇപ്രകാരവും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: ബദ്റിന്റെ ദിവസം നബിﷺ പറഞ്ഞു: 'അല്ലാഹുവേ! നിന്റെ കരാറിനും വാഗ്ദാനത്തിനും വേണ്ടി ഞാൻ നിന്നോടപേക്ഷിക്കുന്നു. നീ ഉദ്ദേശിക്കുകയാണെങ്കിൽ നിനക്ക് ആരാധന ചെയ്യപ്പെടുന്നതല്ല.' അപ്പോൾ, അബൂബക്ർ (റ) നബിﷺയുടെ കൈക്കുപിടിച്ചു 'മതി' എന്ന് പറഞ്ഞു. അപ്പോൾ, തിരുമേനി: ' ആ സംഘം പരാജയപ്പെടും, അവർ പിൻതിരിഞ്ഞുപോകും' എന്ന് പറഞ്ഞുകൊണ്ട് പുറത്തുവന്നു. (ബു;ന)

ചില രിവായത്തുകളിൽ കാണാവുന്നതുപോലെ, പൊതുവിൽ സത്യവിശ്വാസികൾ എല്ലാവരും തന്നെ അല്ലാഹുവിന്റെ സഹായത്തിനുവേണ്ടി ആ അവസരത്തിൽ അപേക്ഷിച്ചിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ.

ഈ പ്രാർത്ഥനകൾക്ക് ഉത്തരമായി, തുടരെ വന്നുകൊണ്ടിരിക്കുന്ന ആയിരം മലക്കുകൾ വഴി ഞാൻ നിങ്ങൾക്ക് സഹായം നൽകി നിങ്ങളെ പോഷിപ്പിക്കാമെന്നു സത്യവിശ്വാസികളെ അല്ലാഹു അറിയിച്ചു. ഇവിടെ ആയിരം മലക്കുകൾ എന്നാണ് പറഞ്ഞിരിക്കുന്നത്. സൂ: ആലുഇംറാനിൽ (124, 125) മുവ്വായിരം ഇറക്കാമെന്നും, അയ്യായിരം ഇറക്കാമെന്നും പറഞ്ഞത് ബദ്റിനെ സംബന്ധിച്ചു തന്നെയാണെന്നും, അല്ലെന്നുമുള്ള അഭിപ്രായങ്ങൾ നാമവിടെ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ബദ്റിൽ വെച്ചുതന്നെയാണെന്ന അഭിപ്രായപ്രകാരം, ആയിരം എന്ന് ഇവിടെ പറഞ്ഞതിന്റെ ഉദ്ദേശ്യം– ഖത്താദഃ (റ) യിൽ നിന്നു നിവേദനം ചെയ്യപ്പെട്ടതുപോലെ–ആദ്യം ആയിരം ഇറക്കുകയും, പിന്നീട് മൂവ്വായിരമിറക്കുകയും, അവസാനം അയ്യായിരം തികക്കുകയും ചെയ്തുവെന്നും മറ്റുമാവാം. الله اعلم ഏതായാലും മലക്കുകളെ ഇറക്കി സഹായിച്ചതിന്റെയും, അതിനെക്കുറിച്ചു അവരെ അറിയിച്ചതിന്റെയും ആവശ്യം സത്യവിശ്വാസികൾക്ക് സന്തോഷം നൽകലും അവർക്ക് മനസ്സമാധാനം വരുത്തലുമാണെന്നും, യഥാർത്ഥത്തിലുള്ള സഹായവും വിജയവും ലഭിക്കുന്നത് അല്ലാഹുവിങ്കൽ നിന്ന് മാത്രമാണ്–അഥവാ മലക്കുകളെക്കൊണ്ടോ ആൾബലം കൊണ്ടോ ആയുധശക്തികൊണ്ടോ മറ്റോ അല്ല– എന്നും അല്ലാഹു പ്രത്യേകം വ്യക്തമാക്കിയിരിക്കുന്നു. അല്ലാഹുവിങ്കൽ നിന്നല്ലാതെ രക്ഷയും സഹായവും ലഭിക്കുവാൻ മാർഗമില്ലെന്നും, അവന്റെ സഹായവും രക്ഷയുമില്ലെങ്കിൽ മറ്റേത് ശക്തികൊണ്ടും സ്വാധീനംകൊണ്ടും അത് സാധ്യമാകുന്നതല്ലെന്നും, അതുകൊണ്ട് ഏതു സന്നിഗ്ദ്ധ ഘട്ടത്തിലും അവനോട് മാത്രമാണ് സഹായത്തിനപേക്ഷിക്കേണ്ടതെന്നുമാണ് ഇതിലടങ്ങിയ പാഠങ്ങൾ.

യുദ്ധത്തിൽ മലക്കുകളെ ഇറക്കുന്നതിന്റെ ആവശ്യം ഇന്നതാണെന്ന് ഇവിടെ പ്രസ്താവിച്ചതുപോലെ ആലു ഇംറാൻ 126 ലും അല്ലാഹു പ്രസ്താവിച്ചത് നാം കണ്ടു. ഈ പ്രസ്താവനകളുടെ ബാഹ്യമായ ചില വശങ്ങളെയും, ചില യുക്തിന്യായങ്ങളെയും അടിസ്ഥാനമാക്കിക്കൊണ്ട് മലക്കുകൾ ഒരു യുദ്ധത്തിലും പങ്കെടുത്തിട്ടില്ലെന്നും, സത്യവിശ്വാസികൾക്ക് മനഃസ്സമാധാനവും ധൈര്യവും ഉണ്ടാക്കുക മാത്രമേ ചെയ്തിട്ടുള്ളുവെന്നും ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുണ്ട്. ഭൂരിപക്ഷം വ്യാഖ്യാതാക്കളുടെയും അഭിപ്രായം മലക്കുകൾ യുദ്ധത്തിൽ പങ്കെടുത്തിട്ടുണ്ടെന്നുമാകുന്നു. ഈ വിഷയത്തെ സംബന്ധിച്ചു ആവശ്യമായ വിശദീകരണം ആലുഇംറാനിന്റെ വ്യാഖ്യാനത്തിൽ നമുക്ക് കഴിഞ്ഞുപോയിട്ടുള്ളതുകൊണ്ട് ഇവിടെ അതാവർത്തിക്കേണ്ടതില്ല. മലക്കുകൾ യുദ്ധത്തിൽ പങ്കെടുക്കുകയെന്ന് പറയുന്നതിന്റെ അർത്ഥം, മനുഷ്യരെപ്പോലെ അവരും പ്രവർത്തിക്കുകയെന്നല്ലെന്നും മറ്റും നാം അവിടെ ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

ചില സംഗതികൾ ഓർമിക്കുന്നത് സന്ദർഭോചിതമായിരിക്കും:

(1) മലക്കുകളെ ഒരു യുദ്ധത്തിലും ഇറക്കുകയുണ്ടായിട്ടില്ലെന്നും, ഇറക്കാമെന്നുമുള്ള ഒരു സന്തോഷവാർത്ത നൽകൽ മാത്രമേ ഉണ്ടായിട്ടുള്ളൂവെന്നും ചില യുക്തിവാദികളായ വ്യാഖ്യാതാക്കൾ ഇപ്പോൾ പറഞ്ഞുവരുന്നുണ്ട്. ഇത് ക്വുർആൻ അടക്കമുള്ള പല തെളിവുകളാലും പുറംതള്ളപ്പെട്ട ഒരഭിപ്രായം മാത്രമാകുന്നു.

(2) ബദ്റല്ലാത്ത മറ്റു യുദ്ധങ്ങളിൽ മലക്കുകൾ പങ്കെടുത്തുവെന്നതിൽ അഭിപ്രായ

വ്യത്യാസങ്ങളുണ്ട്. ഭിന്നിപ്പിനുള്ള സാധ്യതയും ഇല്ലാതില്ല. പക്ഷേ, ബദ്ർ യുദ്ധത്തിൽ അവർ പങ്കെടുത്തിട്ടുണ്ടെന്ന് ഹദീഥുകളിൽനിന്ന് ശരിക്കും വ്യക്തമാണ്. ബദ്‌റിൽ മലക്കുകൾ ഹാജരായത് സംബന്ധിച്ചു ഒരു പ്രത്യേക അദ്ധ്യായം തന്നെ ബുഖാരിയിലുണ്ട്. അവർ യുദ്ധത്തിൽ പങ്കുവഹിച്ചിരുന്നതായി കാണിക്കുന്ന രണ്ട് ഹദീഥുകൾ അതിൽ ബുഖാരീ (റ) ഉദ്ധരിക്കുകയും ചെയ്തിരിക്കുന്നു. മാത്രമല്ല, അടുത്ത 12-ാം വചനം നേർക്കുനേരെ പരിശോധിച്ചാൽ അത് തന്നെയാണ് അതിൽനിന്നും മനസ്സിലാകുന്നതും.

(3) മലക്കുകളുടെ വരവും, അവർ യുദ്ധത്തിൽ പങ്കെടുക്കലുമൊക്കെ മനുഷ്യരുടെ വരവും പങ്കെടുക്കലും പോലെയായി സങ്കൽപിച്ചതിൽനിന്നാണ് മേൽ സൂചിപ്പിച്ച ആശയക്കുഴപ്പങ്ങൾ ഉണ്ടായിത്തീരുന്നത്.

(4) മലക്കുകൾ യുദ്ധത്തിൽ പങ്കെടുത്തിട്ടുണ്ടെന്നുള്ള അഭിപ്രായക്കാരോ, ആ അഭിപ്രായത്തിന് മുൻഗണന നൽകുന്നവരോ ആയ വ്യാഖ്യാതാക്കളും ചിലപ്പോൾ എതിരഭിപ്രായക്കാരുടെ വാക്കുകൾ സംസാരമദ്ധ്യേ ഉദ്ധരിച്ചിരിക്കുമല്ലോ. ആ ഉദ്ധരണികളെ സന്ദർഭത്തിൽനിന്ന് അടർത്തിയെടുത്തുകൊണ്ട് ആ വ്യാഖ്യാതാക്കളും തങ്ങളുടെ അഭിപ്രായത്തോടു യോജിച്ചവരാണെന്ന് വരുത്തുവാൻ ചില വക്രതാൽപര്യക്കാർ അവരുടെ ഗ്രന്ഥങ്ങളിൽ ശ്രമിക്കാറുണ്ട്. ഇമാംറാസി (റ) യുടെ തഫ്സീറിൽനിന്നും, ആലൂസി (റ) യുടെ തഫ്സീറിൽ ( رُوح المَعَانِى ) നിന്നും മറ്റുമുള്ള ചില വാചകങ്ങളിൽ ഇത്തരം വഞ്ചനാപരമായ കൃത്രിമങ്ങൾ മലക്കുകൾ ഇറങ്ങിയിട്ടില്ലെന്ന് വാദിക്കുന്ന ചിലർ നടത്തിയിരിക്കുന്നു. അതേ തഫ്സീർ ഗ്രന്ഥങ്ങളിൽ തന്നെ അതിന്റെ മുമ്പും പിമ്പും അവയുടെ കർത്താക്കൾ പ്രസ്താവിച്ച വാക്കുകളും, ആലുഇംറാനിൽ അവർ തന്നെ നൽകിയ വിശദീകരണങ്ങളും നോക്കിയാൽ ഈ പരമാർത്ഥം ആർക്കും മനസ്സിലാകും. സന്ദർഭത്തിൽ നിന്ന് അടർത്തിയെടുത്ത മുറിവാക്കുകളെ തെളിവായി എടുത്തു ഉദ്ധരിക്കലും, ഒരു വക്താവിന്റെ വാക്കിന് ആ വക്താവ് ഉദ്ദേശിക്കാത്ത അർത്ഥോദ്ദേശ്യം നൽകി മുതലെടുക്കലും സ്ഥാപിത താൽപര്യക്കാരും വക്രബുദ്ധികളുമായ ആളുകൾക്ക് യോജിക്കുന്ന-നിന്ദ്യവും-നീചവുമായ-പതിവുകളിൽപെട്ട ഒന്നത്രെ. അല്ലാഹു നമുക്ക് സൽബുദ്ധിയും സത്യാന്വേഷണ ബുദ്ധിയും പ്രദാനം ചെയ്യട്ടെ. ആമീൻ.

## വിഭാഗം -2

إِذْ يُغَشِّيكُمُ ٱلنُّعَاسَ أَمَنَةً مِّنْهُ وَيُنَزِّلُ عَلَيْكُم مِّنَ ٱلسَّمَآءِ مَآءً

**﴾11﴿ അവൻ [അല്ലാഹു] തന്റെ പക്കൽ നിന്നുള്ള നിർഭയത (അഥവാ മനഃശാന്തി) ക്കായി നിങ്ങളെ നിദ്രാമയക്കം ആവരണം ചെയ്യിച്ചിരുന്ന സന്ദർഭം (ഓർക്കുക); ആകാശത്ത് നിന്ന് നിങ്ങൾക്ക് അവൻ (മഴ) വെള്ളം ഇറക്കിത്തരുകയും ചെയ്തിരുന്ന (സന്ദർഭവും);**

لِّيُطَهِّرَكُم بِهِۦ وَيُذْهِبَ عَنكُمْ رِجْزَ ٱلشَّيْطَٰنِ وَلِيَرْبِطَ عَلَىٰ قُلُوبِكُمْ وَيُثَبِّتَ بِهِ ٱلْأَقْدَامَ ﴿١١﴾

**അത്മൂലം നിങ്ങളെ ശുദ്ധീകരിക്കുകയും, നിങ്ങളിൽ നിന്ന് പിശാചിന്റെ മലിനത നീക്കിക്കളയുകയും ചെയ്‌വാൻ വേണ്ടി, നിങ്ങളുടെ ഹൃദയങ്ങൾക്ക് കെട്ടുറപ്പുണ്ടാക്കുകയും, അത്മൂലം കാലടികളെ ഉറപ്പിക്കുകയും ചെയ്‌വാൻ വേണ്ടിയും.**

---

﴾11﴿ إِذْيُغَشِّيكُمُ അവൻ നിങ്ങളെ മൂടിയിരുന്ന (ആവരണം ചെയ്യിച്ചിരുന്ന) സന്ദർഭം النُّعَاسَ മയക്കത്തെ, നിദ്രാമയക്കം, തൂക്കം أَمَنَةً ഒരു നിർഭയതയായി, നിർഭയതക്ക് വേണ്ടി, സമാധാനമായി مِنْهُ അവന്റെ പക്കൽ നിന്നുള്ള وَيُنَزِّلُ അവൻ ഇറക്കുകയും عَلَيْكُمْ നിങ്ങളുടെ മേൽ, നിങ്ങൾക്ക് مِنَ السَّمَاءِ ആകാശത്തുനിന്ന് مَاءً വെള്ളം لِيُطَهِّرَكُمْ നിങ്ങളെ അവൻ ശുദ്ധമാക്കു (ശുദ്ധീകരിക്കു) വാൻ വേണ്ടി بِهِ അതുമൂലം (കൊണ്ട്) وَيُذْهِبَ പോക്കി (നീക്കി) ക്കളയുവാനും عَنْكُمْ നിങ്ങളിൽ നിന്ന് رِجْزَ മാലിന്യം الشَّيْطَانِ പിശാചിന്റെ وَلِيَرْبِطَ അവൻ കെട്ടുറപ്പുണ്ടാക്കുവാനും عَلَى قُلُوبِكُمْ നിങ്ങളുടെ ഹൃദയങ്ങൾക്ക് وَيُثَبِّتَ بِهِ അതുമൂലം സ്ഥിരപ്പെടുത്തു (ഉറപ്പിക്കു) വാനും الأَقْدَامَ പാദങ്ങളെ, കാലടികളെ.

---

ബദ്ർ യുദ്ധവേളയിൽ സത്യവിശ്വാസികൾക്ക് അല്ലാഹു നൽകിയ വേറെ രണ്ട് അനുഗ്രഹങ്ങളെക്കുറിച്ചാണ് ഈ വചനത്തിൽ പ്രസ്താവിക്കുന്നത്.

(1) ഒരു നിദ്രാമയക്കം-അഥവാ ലഘുവായ ഒരു ഉറക്ക്-നൽകിക്കൊണ്ട് അല്ലാഹു അവർക്കു മനഃശ്ശാന്തിയും സമാധാനവും നൽകി. അതിയായ ഭീതിയും ഭയപ്പാടും പിടിപെട്ടിരിക്കുന്ന അവസരത്തിൽ ഇതു കേവലം ഒരു അസാധാരണം തന്നെയാണ്. അതേ സമയം അതുമൂലം മനസ്സിലുള്ള അലട്ടും ഭയപ്പാടും നീങ്ങി പുതിയൊരു ഉണർവ്വും ചൈതന്യവും ലഭിക്കുവാൻ അത് സഹായകവുമായിരിക്കും. തങ്ങളെക്കാൾ പല മടങ്ങ് സുശക്തമായ ഒരു ശത്രുവുമായി നേരിടുവാൻ കളം പകുത്തുനിൽക്കുന്ന മദ്ധ്യെ ഇങ്ങിനെ ഒരു നിദ്രാമയക്കം ലഭിച്ചത് അല്ലാഹുവിന്റെ വമ്പിച്ച ഒരനുഗ്രഹമാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ഉഹ്ദ് യുദ്ധത്തിലും ഇതുപോലെ ഒരു മയക്കം മുസ്‌ലിംകളിൽ പലർക്കും സംഭവിച്ചതിനെപ്പറ്റി മുമ്പ് ആലുഇംറാൻ 154 ലും അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. ആ മയക്കം നിമിത്തം പലരുടെ കയ്യിൽനിന്നും അവരറിയാതെ ആയുധം നിലത്ത് വീണുവെന്നും മറ്റും നാം അവിടെ കണ്ടു. അതുപോലെയുള്ള മയക്കംതന്നെയാണിതും. അലി (റ) പ്രസ്താവിച്ചതായി അബൂയഅ്ലാ(റ)യും വേറെ ചിലരും ഇങ്ങിനെ ഉദ്ധരിച്ചിരിക്കുന്നു: 'ബദ്റിന്റെ ദിവസം മിക്ദാദ് (റ) അല്ലാതെ ഞങ്ങളുടെ കൂട്ടത്തിൽ ഒരു കുതിരപ്പടയാളി ഉണ്ടായിരുന്നില്ല. റസൂൽ തിരുമേനിﷺ ഒഴിച്ചു മറ്റുള്ളവരിൽ ആരും തന്നെ ഉറങ്ങാതിരിക്കുന്നവരില്ലാത്ത ഒരവസരം ഞാൻ കാണുകയുണ്ടായിട്ടുണ്ട്. തിരുമേനി ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ നേരം പുലരുവോളം നമസ്കരിച്ചുകൊണ്ടിരിക്കുകയായിരുന്നു.

(2) ആകാശത്തുനിന്ന് അല്ലാഹു മഴ ഇറക്കി അവർക്ക് വെള്ളം നൽകി. യുദ്ധ മൈതാ

നത്തിൽ മുസ്‌ലിംകളുടെ അടുത്തുണ്ടായിരുന്ന വെള്ളത്താവളം മുശ്‌രിക്കുകൾ നേരത്തെ പിടിച്ചടക്കിയിരുന്നു. അങ്ങനെ, അവർക്ക് ദാഹശമനത്തിനോ, ശുദ്ധീകരണത്തിനോ വെള്ളം കിട്ടാതെ അവർ വളരെ വിഷമിച്ചു. 'വുദ്വൂ' ചെയ്‌വാനും, കുളിക്കുവാനും കഴിയാതെ ശുദ്ധിയില്ലാത്തവരായിപ്പോലും പലരും നമസ്കരിക്കേണ്ടതായും നേരിട്ടു. (വെള്ളം കിട്ടാത്തപ്പോൾ 'തയമ്മും' ചെയ്യാമെന്ന നിയമം അക്കാലത്ത് അവതരിച്ചിരുന്നില്ല. ഹിജ്റഃ 5-ാം കൊല്ലത്തിൽ ബനുൽ മുസ്ത്വലഖിൽ വെച്ചാണ് അത് അവതരിച്ചത്.) ഇതു മുസ്‌ലിംകളുടെ മനസ്സിന് പലനിലക്കുമുള്ള അലട്ടൽ ഉളവാക്കുമെന്ന് പറയേണ്ടതില്ല. പിശാചാകട്ടെ, പലരുടെയും മനസ്സിൽ വിവിധ ആശയക്കുഴപ്പങ്ങൾ ഇളക്കി വിടുകയും ചെയ്തു. എല്ലാ വ്യക്തികളും ഒരേ തരക്കാരായിരിക്കുകയില്ലല്ലോ. 'നിങ്ങളൊക്കെ സത്യവിശ്വാസികളാണ്, നിങ്ങളുടെ പ്രവാചകൻ നിങ്ങളൊന്നിച്ചുണ്ട്. എന്നിട്ടും നമസ്ക്കരിക്കുവാൻ പോലും വെള്ളം കിട്ടാതെ നിങ്ങൾ വിഷമിച്ചുവരുന്നു, നിങ്ങളുടെ ശത്രുക്കൾക്ക് വെള്ളത്തിന് ഒട്ടും ക്ഷാമമില്ലതാനും. ഇതെന്തൊരു കഥയാണ്?' എന്നിങ്ങിനെ പിശാചു പലരുടെയും ഹൃദയത്തിൽ ദുർമന്ത്രം നടത്തിക്കൊണ്ടിരുന്നു. ഈ അവസരത്തിലാണ് നല്ലൊരു മഴ വർഷിപ്പിച്ചു അല്ലാഹു അവരെ അനുഗ്രഹിച്ചത്. അവരുടെ വിഷമങ്ങൾ അതോടെ അവസാനിച്ചു. പാത്രങ്ങളിലും തളങ്ങളിലുമായി അവർ വെള്ളം ശേഖരിച്ചുവെക്കുകയും ചെയ്തു. അതോടൊപ്പം പിശാചിന്റെ ദുർമന്ത്രങ്ങൾമൂലം തോന്നിയിരുന്ന ദുർവിചാരങ്ങളും ആശങ്കകളുമൊക്കെ നീങ്ങുകയും, മനോധൈര്യവും ആത്മവീര്യവും വർദ്ധിക്കുകയും ചെയ്തു. (*)

മറ്റൊരു കാര്യംകൂടി മഴമൂലം സാധിച്ചു. മുസ്‌ലിംകൾ അണിനിരന്നിരുന്ന സ്ഥലം മണൽ തരിശായിരുന്നതുകൊണ്ട് കാലടി ഉറക്കാതെ, മണലിൽ ആണ്ടുപോയിരുന്നത് മാറി. മഴ വർഷിച്ചപ്പോൾ നിലം ഉറച്ചു കട്ടിയായിത്തീർന്നു. ഇഷ്ടംപോലെ ഓടുവാനും ചാടുവാനും സൗകര്യപ്രദമായി. നേരെ മറിച്ചു ശത്രുക്കൾ ആദ്യമെ താവളമുറപ്പിച്ചുവെച്ച സ്ഥലം മഴനിമിത്തം ചളിമയവും, കാലുറക്കാതെയും ആയിത്തീരുകയും ചെയ്തു. ഇതെല്ലാമാണ് ഈ വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടിയത്. സത്യവിശ്വാസികൾക്ക് അന്ന് ചെയ്തുകൊടുത്ത വേറെയും ഒരനുഗ്രഹം അല്ലാഹു ഓർമിപ്പിക്കുന്നു:

إِذْ يُوحِى رَبُّكَ إِلَى ٱلْمَلَـٰٓئِكَةِ أَنِّى مَعَكُمْ فَثَبِّتُوا۟ ٱلَّذِينَ ءَامَنُوا۟ ۚ سَأُلْقِى فِى قُلُوبِ ٱلَّذِينَ كَفَرُوا۟ ٱلرُّعْبَ فَٱضْرِبُوا۟ فَوْقَ ٱلْأَعْنَاقِ

**﴾12﴿ നിന്റെ രക്ഷിതാവ് മലക്കുകൾക്ക് ബോധനം നൽകിയിരുന്ന സന്ദർഭം (ഓർക്കുക): (അതായത്) 'ഞാൻ നിങ്ങളുടെ കൂടെയുണ്ട്; ആകയാൽ, വിശ്വസിച്ചവരെ നിങ്ങൾ (പതറാതെ) ഉറപ്പിക്കുവിൻ എന്ന്;- അവിശ്വസിച്ചവരുടെ ഹൃദയങ്ങളിൽ ഞാൻ ഭീതി ഇട്ടുകൊടുത്തേക്കും;- ആകയാൽ, നിങ്ങൾ പിരടികൾക്ക് മീതെ വെട്ടുകയും, അവരിൽനിന്നും**

---

*(*) حُبَاب بن المُنْذر (ഹുബാബ്ബ്നുൽമുൻദിർ) എന്ന സ്വഹാബിയുടെ അഭിപ്രായം സ്വീകരിച്ച നബിﷺ നേരത്തെ തന്നെ ജലാശയം പിടിച്ചതായും ചരിത്രത്തിലുണ്ട്.*

وَٱضۡرِبُواْ مِنۡهُمۡ كُلَّ بَنَانٖ ﴿١٢﴾ (അവരുടെ) വിരൽ തലപ്പുകളൊക്കെ വെട്ടുകയും ചെയ്തുകൊള്ളുക' (എന്നും)

﴾12﴿ إِذۡيُوحِي വഹ്‌യ് (ബോധനം) നൽകിയിരുന്ന സന്ദർഭം رَبُّكَ നിന്റെ റബ്ബ് إِلَى الْمَلَائِكَةِ മലക്കുകളിലേക്ക് أَنِّي مَعَكُمْ ഞാൻ നിങ്ങളുടെ കൂടെയുണ്ടെന്ന് فَثَبِّتُوا അതിനാൽ നിങ്ങൾ ഉറപ്പിക്കു (സ്ഥിരത നൽകു) വിൻ الَّذِينَ آمَنُوا വിശ്വസിച്ചവരെ, വിശ്വസിച്ചവർക്ക് سَأُلْقِي ഞാൻ ഇട്ടുകൊടുക്കും, ഇട്ടേക്കും فِي قُلُوبِ ഹൃദയങ്ങളിൽ الَّذِينَ كَفَرُوا അവിശ്വസിച്ചവരുടെ الرُّعْبَ ഭീതി, നടുക്കം فَاضْرِبُوا അതിനാൽ നിങ്ങൾ വെട്ടുവിൻ فَوْقَ മീതെ, മുകളിൽ الْأَعْنَاقِ പിരടികളുടെ, കഴുത്തുകൾക്ക് وَاضْرِبُوا നിങ്ങൾ വെട്ടുകയും (ഛേദിക്കുകയും) ചെയ്യുവിൻ مِنْهُمْ അവരിൽനിന്ന് كُلَّ എല്ലാം, ഒക്കെ بَنَانٍ വിരൽതലപ്പ്, വിരൽക്കൊടി, വിരൽ

ബദ്‌റിൽ സത്യവിശ്വാസികൾക്ക് നൽകപ്പെട്ടതായി മുൻവചനത്തിൽ പ്രസ്താവിച്ച അനുഗ്രഹങ്ങളെല്ലാം അവർക്ക് പ്രത്യക്ഷത്തിൽ കണ്ടറിയാവുന്നതായിരുന്നു. ഈ വചനത്തിൽ പ്രസ്താവിച്ച അനുഗ്രഹം അല്ലാഹു അറിയിച്ചതുകൊണ്ടു മാത്രം അറിയുവാൻ കഴിയുന്നതാണ്. കാരണം, മലക്കുകൾക്ക് ബോധനം നൽകിയതും, അവർ അപ്രകാരം പ്രവർത്തിക്കുന്നതും മനുഷ്യന് കണ്ണുകൊണ്ട് കണ്ടറിയാവുന്നതല്ല. അല്ലാഹുവിന്റെ മതത്തെയും, പ്രവാചകനെയും, സത്യവിശ്വാസികളെയും സഹായിക്കുവാൻവേണ്ടി അവൻ സ്വീകരിച്ചിട്ടുള്ള പ്രത്യക്ഷവും പരോക്ഷവുമായ ചില നടപടികളെ നമുക്ക് അറിയിച്ചുതരുകയും, അതിന്റെ പേരിൽ നാം അവന് നന്ദി ചെയ്യേണ്ടുന്നതിന്റെ ആവശ്യകത ഉണർത്തുകയുമാണിതിന്റെ ഉദ്ദേശ്യം. ബദ്‌റിലേക്ക് ഇറക്കപ്പെട്ട മലക്കുകൾക്ക് അല്ലാഹു നൽകിയ ബോധനത്തിലടങ്ങിയ കാര്യങ്ങൾ ഇവയാണ്:-

(1) ഞാൻ നിങ്ങളുടെ കൂടെയുണ്ട്. അതായത്, ഞാൻ നിങ്ങളുടെ ഭാഗത്താണ്, നിങ്ങളെ ഞാൻ സഹായിക്കും, നിങ്ങൾക്ക് പരാജയം പിണയുകയില്ല.

(2) അതിനാൽ, നിങ്ങൾ സത്യവിശ്വാസികളെ പതറാതെ ഉറപ്പിച്ചുനിർത്തണം. അതായത്, അവർക്ക് മനസ്സമാധാനവും ശാന്തതയും, ധീരതയും ഉണ്ടാക്കിത്തീർക്കണം. ഇതെങ്ങിനെയാണവർ ചെയ്യുക- അല്ലെങ്കിൽ ചെയ്തത്-എന്ന് നമുക്ക് തിട്ടപ്പെടുത്തിപ്പറയുക സാധ്യമല്ല. ചില മഹാന്മാർ പറയുന്നതുപോലെ, മനസ്സിൽ സൽപ്രേരണ നൽകിയും, വേണ്ടത് തോന്നിപ്പിച്ചും കൊണ്ടായിരിക്കാം. മലക്കുകൾക്കും, പിശാചിനും മനുഷ്യരിൽ പ്രവേശനമുണ്ടെന്നും, മലക്കുകളുടെ പ്രവേശനം നല്ല കാര്യങ്ങൾക്ക് പ്രേരണ നൽകലാണെന്നും, പിശാചിന്റെ പ്രവേശനം ദുഷ്കാര്യങ്ങൾക്ക് പ്രേരണ നൽകലാണെന്നും നബിﷺ അരുളിച്ചെയ്തത് കഴിഞ്ഞ അദ്ധ്യായം 201, 202 എന്നിവയുടെ വ്യാഖ്യാനത്തിൽ മുമ്പ് നാം ഉദ്ധരിച്ചുവല്ലോ. അല്ലെങ്കിൽ, വെറെ ചില മഹാന്മാർ പറയുന്നതുപോലെ, മലക്കുകൾ മനുഷ്യ രൂപത്തിൽ പ്രത്യക്ഷപ്പെട്ടുകൊണ്ട് അവർക്ക് ധൈര്യവും ഉപദേശവും നൽകിയിരുന്നുവെന്നുമാവാം. الله اعلم മലക്കുകൾ ചിലപ്പോൾ മനുഷ്യരൂപത്തിൽ പ്രത്യക്ഷപ്പെടാറുണ്ടെന്നുള്ളത് ക്വുർആനെക്കൊണ്ടും ഹദീഥുകൊണ്ടും അറിയപ്പെട്ടതുമാണ്. ബദ്‌റിൽ മലക്കുകൾ ഹാജരായതിനെ സംബന്ധിച്ച അദ്ധ്യായത്തിൽ ബുഖാരീ (റ) ഉദ്ധ

രിച്ചിട്ടുള്ള ഒരു ഹദീഥിൽ 'ഇതാ, ജിബ്‌രീൽ യുദ്ധായുധങ്ങളുമായി കുതിരയുടെ കടിഞ്ഞാണും പിടിച്ചുകൊണ്ടിരിക്കുന്നു.' എന്നു നബിﷺ പറഞ്ഞതായി രേഖപ്പെടുത്തിയിട്ടുള്ളതും പ്രസ്താവ്യമത്രെ.

(3) അവിശ്വാസികളുടെ ഹൃദയങ്ങളിൽ ഞാൻ ഭീതി ഇട്ടു കൊടുക്കുമെന്ന വാഗ്ദാനം. അവർ നിങ്ങളെ പരാജയപ്പെടുത്തുമെന്ന് നിങ്ങൾ ശങ്കിക്കേണ്ടതില്ല. അവരുടെ ശക്തിയും പ്രതാപവുമൊന്നും അവർക്ക് ഉപകരിക്കുകയില്ല എന്ന് സാരം.

(4) അതിനാൽ, നിങ്ങൾ അവരുടെ പിരടിക്കു മീതെ വെട്ടുകയും, അവരുടെ വിരൽ തലപ്പുകളെ ഛേദിക്കുകയും വേണമെന്ന കൽപന. അതായത് അവരുടെ തല കൊയ്യുകയും വിരലുകൾ ഉൾക്കൊള്ളുന്ന കൈകാലുകൾ വെട്ടിമുറിക്കുകയും വേണം എന്ന് സാരം.

മലക്കുകൾക്ക് അല്ലാഹു സന്ദേശം നൽകിയെന്ന് പറഞ്ഞതിനുശേഷം അതിന്റെ വിവരണമായിട്ടാണ് أَنِّي مَعَكُمْ ( ഞാൻ നിങ്ങളുടെ കൂടെയുണ്ട്) എന്ന് തുടങ്ങി ആയത്തിന്റെ അവസാനംവരെയുള്ള വാക്കുകൾ നിലകൊള്ളുന്നതെന്നത്രെ ആയത്തിന്റെ വാചക ഘടനയിൽ നിന്നും മറ്റും വ്യക്തമാകുന്നത്. അപ്പോൾ, അതിലടങ്ങിയ മേൽകണ്ട ഓരോ കാര്യവും– മലക്കുകളോടായിരിക്കുവാനേ തരമുള്ളൂ. മലക്കുകളാകുന്ന നിങ്ങൾ– അല്ലെങ്കിൽ നിങ്ങളും സത്യവിശ്വാസികളും ചേർന്നു–ശത്രുക്കളെ ആക്രമിക്കണമെന്നുമായിരിക്കും അവസാനം പറഞ്ഞതിന്റെ സാരം. മലക്കുകൾ യുദ്ധത്തിൽ പങ്കുവഹിച്ചിട്ടുണ്ടെന്ന് പറയുന്നവർക്ക് ഈ വചനം നല്ലൊരു തെളിവാണെന്നുള്ളതിൽ സംശയമില്ല. അവർ യുദ്ധത്തിൽ പങ്കെടുക്കുകയുണ്ടായിട്ടില്ല–സത്യവിശ്വാസികൾക്ക് മനഃസ്സമാധാനവും ധൈര്യവും നൽകലേ ഉണ്ടായിട്ടുള്ളൂ–എന്ന് പറയുന്നവർ ...فَاضْرِبُوا (നിങ്ങൾ വെട്ടിക്കൊള്ളുവിൻ.....) എന്ന് തുടങ്ങിയ അവസാനഭാഗം, സത്യവിശ്വാസികളെ അഭിമുഖീകരിച്ചുള്ളതാണെന്നും, അതിന് മുമ്പുള്ള വാക്യങ്ങൾ മാത്രമേ മലക്കുകളോടുള്ള ബോധനത്തിൽ ഉൾപ്പെടുന്നുള്ളൂവെന്നും വ്യാഖ്യാനിക്കുന്നു. ഇത് വാദത്തിനൊപ്പിച്ചുള്ള ഒരു വ്യാഖ്യാനമെന്നല്ലാതെ, വാചക ഘടനക്കുയോജിക്കുന്ന വ്യാഖ്യാനമാണെന്നു തോന്നുന്നില്ല. എന്നാൽ, മലക്കുകൾ ശത്രുക്കളെ വെട്ടിയത് എങ്ങിനെ? എത്രപേരെ വെട്ടി? ആ ആയുധം എങ്ങിനെയുള്ളതായിരുന്നു? മുശ്‌രിക്കുകളെ മുഴുവനും നശിപ്പിക്കുവാൻ ഒരേ ഒരു മലക്കുപോരേ? പിന്നെ എന്തിനാണ് ആയിരക്കണക്കിൽ മലക്കുകൾ പങ്കെടുത്തത്......? എന്നൊക്കെ ഇവിടെ സംശയങ്ങളും തർക്കങ്ങളും വരാം. ശരിയാണ്. ഇതിനൊക്കെ ഉത്തരം കാണുവാനുള്ള മറുപടി ഒന്നിലധികം പ്രാവശ്യം നമുക്കു കഴിഞ്ഞുപോയിട്ടുണ്ട്. അല്ലാമാ സയ്യിദുക്വുത്ത്ബ് (റ) ഈ വക ചോദ്യങ്ങൾക്ക് നൽകിയ മറുപടി ശ്രദ്ധേയമാകുന്നു. മലക്കുകളും അവരുടെ പ്രവർത്തനങ്ങളും നമ്മെ സംബന്ധിച്ചിടത്തോളം അദൃശ്യ (غَيْب) ങ്ങളാണെന്നത്രെ അതിന്റെ രത്നച്ചുരുക്കം.

ഭൗതിക വീക്ഷണത്തിലൂടെ മാത്രം ഇത്തരം സംഭവങ്ങളെ വിലയിരുത്തുന്നവരെ സംബന്ധിച്ചിടത്തോളം ഇത്തരം മറുപടികളൊന്നും അവരെ തൃപ്തിപ്പെടുത്തുകയില്ലെന്ന് നമുക്കറിയാം. ഇങ്ങിനെയുള്ളവരെപ്പറ്റി സൂറത്തുൽ മുഅ്മിനൂനിൽ അല്ലാഹു പറയുന്നത് ഇങ്ങിനെയാണ്: ...إِنَّ الَّذِينَ يُجَادِلُونَ فِي آيَاتِ اللَّهِ بِغَيْرِ سُلْطَانٍ أَتَاهُمْ (സാരം: നിശ്ചയമായും, തങ്ങൾക്ക് വന്നുകിട്ടിയിട്ടുള്ള വല്ല അധികൃത രേഖയും കൂടാതെ അല്ലാഹുവിന്റെ ആയത്തുകളിൽ തർക്കം നടത്തുന്നവരുടെ ഹൃദയങ്ങളിൽ അവർ എത്തിച്ചേർന്നിട്ടില്ലാത്ത– അഥവാ അവർ അർഹിക്കാത്ത– അഹംഭാവമല്ലാതെ മറ്റൊന്നുമില്ല...... (40:56)

ശത്രുക്കൾ നബിﷺയെ കൊലപ്പെടുത്തുവാൻ ഗൂഢാലോചന നടത്തിയ അവസരത്തിൽ തിരുമേനിയും അബൂബക്ർ സിദ്ദീഖും (റ) ഥൗർ ഗുഹയിൽ പോയി ഒളിച്ചിരിക്കുകയും, അവരെ തേടിത്തിരഞ്ഞുവന്ന ശത്രുക്കളുടെ ദൃഷ്ടിയിൽപെടാതെ അവരെ രക്ഷപ്പെടുത്തുകയും ചെയ്ത സംഭവം വിവരിച്ചപ്പോൾ അല്ലാഹു പറയുന്നു: وَأَيَّدَهُۥ بِجُنُودٍ لَّمْ تَرَوْهَا (നിങ്ങൾ കണ്ടിട്ടില്ലാത്ത ചില സൈന്യങ്ങളെക്കൊണ്ട് അദ്ദേഹത്തെ അവൻ- അല്ലാഹു- ശക്തിപ്പെടുത്തുകയും ചെയ്തു. (9:40) ഖൻദക് യുദ്ധത്തിൽ ശത്രുസൈന്യത്തെ പരാജയപ്പെടുത്തിയതിനെ വിവരിക്കുന്ന മദ്ധ്യേ പറയുന്നു: فَأَرْسَلْنَا عَلَيْهِمْ رِيحًا وَجُنُودًا لَّمْ تَرَوْهَا (അവരുടെ മേൽ നാം ഒരു കാറ്റും, നിങ്ങൾ കണ്ടിട്ടില്ലാത്ത ചില സൈന്യങ്ങളെയും അയച്ചു. (33:9) മക്കാ വിജയത്തെക്കുറിച്ചു പ്രസ്താവിക്കുന്ന സന്ദർഭത്തിൽ പറയുന്നു: وَلِلَّهِ جُنُودُ السَّمَاوَاتِ وَالأَرْضِ (അല്ലാഹുവിന് ആകാശങ്ങളിലെയും ഭൂമിയിലെയും സൈന്യങ്ങളുണ്ട്. (48:4, 7) പക്ഷേ, ഈ സൈന്യങ്ങൾ ഏതെല്ലാമാണ്? എങ്ങിനെയുള്ളവരാണ്? അവരുടെ പ്രവർത്തനങ്ങൾ എങ്ങിനെയൊക്കെയായിരിക്കും? ഇതൊക്കെ അല്ലാഹുവിനേ അറിയുകയുള്ളൂ. وَمَا يَعْلَمُ جُنُودَ رَبِّكَ إِلا هُوَ (നിന്റെ റബ്ബിന്റെ സൈന്യങ്ങളെ അവനല്ലാതെ അറിയുകയില്ല. 74:31)

ذَٰلِكَ بِأَنَّهُمْ شَآقُّوا۟ ٱللَّهَ وَرَسُولَهُۥ ۚ

**﴾13﴿ അത്, അവർ [അവിശ്വാസികൾ] അല്ലാഹുവിനോടും, അവന്റെ റസൂലിനോടും (മത്സരിച്ച്) ചേരിപിരിഞ്ഞത് കൊണ്ടത്രെ (സംഭവിച്ചത്)**

وَمَن يُشَاقِقِ ٱللَّهَ وَرَسُولَهُۥ فَإِنَّ ٱللَّهَ شَدِيدُ ٱلْعِقَابِ ﴿١٣﴾

**അല്ലാഹുവിനോടും, അവന്റെ റസൂലിനോടും ആരെങ്കിലും (മൽസരിച്ചു) ചേരിപിരിയുന്നപക്ഷം, നിശ്ചയമായും, അല്ലാഹു കഠിനമായി ശിക്ഷാനടപടിയെടുക്കുന്നവനാകുന്നു.**

ذَٰلِكُمْ فَذُوقُوهُ

**﴾14﴿ (ഹേ, അവിശ്വാസികളേ) അതാണ് (കാര്യം). ആകയാൽ, അത് നിങ്ങൾ ആസ്വദിച്ചുകൊള്ളുവിൻ!**

وَأَنَّ لِلْكَٰفِرِينَ عَذَابَ ٱلنَّارِ ﴿١٤﴾

**(കൂടാതെ) അവിശ്വാസികൾക്ക് നരകശിക്ഷയുണ്ടെന്നും (നിങ്ങൾ അറിഞ്ഞുകൊള്ളുക)**

---

﴾13﴿ ذَلِكَ അത് بِأَنَّهُمْ അവരാണെന്നതുകൊണ്ടാണ് شَاقُّوا അവർ ചേരിപിരിഞ്ഞു (മൽസരിച്ചു-കക്ഷി പിളർന്നു) എന്നുള്ളത് اللَّهَ അല്ലാഹുവിനോട് وَرَسُولَهُ അവന്റെ റസൂലിനോടും وَمَنْ يُشَاقِقِ ആരെങ്കിലും (വല്ലവനും) കക്ഷിപിരിയുന്ന (മൽസരിക്കുന്ന)

പക്ഷം اللَّهَ അല്ലാഹുവിനോട് وَرَسُولَهُ അവന്റെ റസൂലിനോടും فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു شَدِيدُ കഠിനമായവനാണ് الْعِقَابِ ശിക്ഷാ നടപടി. ﴾14﴿ ذَٰلِكُمْ അതാണ്, അതത്രെ (കാര്യം) فَذُوقُوهُ അതിനാൽ അത് നിങ്ങൾ ആസ്വദിക്കുവീൻ وَأَنَّ لِلْكَافِرِينَ അവിശ്വാസികൾക്കുണ്ടെന്നും عَذَابَ النَّارِ നരകശിക്ഷ.

സാരം: ഭീതിയും പരാജയവും നൽകി അവിശ്വാസികളെ നിസ്സഹായരാക്കുവാനും, മനഃസ്സമാധാനവും വിജയവും നൽകി സത്യവിശ്വാസികളെ സഹായിക്കുവാനും കാരണം, അവിശ്വാസികൾ അല്ലാഹുവിനോടും റസൂലിനോടും മൽസരിച്ചുകൊണ്ടിരുന്നതാണ്. അവനോടും, അവന്റെ റസൂലിനോടും മൽസരിക്കുന്നവരെ ഇഹത്തിലും പരത്തിലും കഠിനമായി ശിക്ഷിക്കുക തന്നെ ചെയ്യും; ഇഹത്തിലുള്ള ശിക്ഷ അങ്ങിനെയൊക്കെയാണെങ്കിൽ, പരത്തിലെ ശിക്ഷ നരകമായിരിക്കും.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ إِذَا لَقِيتُمُ ٱلَّذِينَ كَفَرُواْ زَحْفًا فَلَا تُوَلُّوهُمُ ٱلْأَدْبَارَ ﴿١٥﴾

**﴾15﴿ ഹേ, വിശ്വസിച്ചവരേ, അവിശ്വസിച്ചവർ (പടയൊരുക്കം ചെയ്ത്) തിരക്കിവരുന്നതായി നിങ്ങൾ കണ്ടെത്തിയാൽ, നിങ്ങൾ അവർക്ക് പിൻപുറം തിരിക്കരുത് (അവരിൽ നിന്ന് പിൻതിരിഞ്ഞു പോകരുത്).**

وَمَن يُوَلِّهِمْ يَوْمَئِذٍ دُبُرَهُۥٓ إِلَّا مُتَحَرِّفًا لِّقِتَالٍ أَوْ مُتَحَيِّزًا إِلَىٰ فِئَةٍ فَقَدْ بَآءَ بِغَضَبٍ مِّنَ ٱللَّهِ وَمَأْوَىٰهُ جَهَنَّمُ ۖ وَبِئْسَ ٱلْمَصِيرُ ﴿١٦﴾

**﴾16﴿ (അങ്ങിനെ സംഭവിക്കുന്ന) ആ ദിവസം ആരെങ്കിലും അവർക്ക് തന്റെ പിൻപുറം തിരിക്കുന്ന [പിൻതിരിഞ്ഞുപോകുന്ന] പക്ഷം, വല്ല യുദ്ധ (തന്ത്ര) ത്തിലേക്കും തിരിഞ്ഞുപോകുന്നവനായിക്കൊണ്ടോ, (സ്വ കക്ഷിയിലെ) വല്ല കൂട്ടത്തിലേക്കും ചെന്നുചേരുന്നവനായിക്കൊണ്ടോ അല്ലാതെ- തീർച്ചയായും, അവൻ അല്ലാഹുവിൽ നിന്നുള്ള കോപം (നേടി) ക്കൊണ്ട് മടങ്ങുന്നതാണ്. അവന്റെ സങ്കേതമാകട്ടെ, ('ജഹന്നമും') [നരകവും] ആകുന്നു.**

**(ആ) തിരിച്ചെത്തുന്ന സ്ഥാനം വളരെ ചീത്ത!**

﴾15﴿ يَا أَيُّهَا الَّذِينَ آمَنُوا വിശ്വസിച്ചവരേ إِذَا لَقِيتُمُ നിങ്ങൾ കണ്ടുമുട്ടിയാൽ الَّذِينَ كَفَرُوا അവിശ്വസിച്ചവരെ زَحْفًا തിരക്കി (പടയൊരുക്കി) വരുന്നതായി فَلَا تُوَلُّوا അപ്പോൾ നിങ്ങൾ തിരിക്കരുത് هُمُ അവരോട്, അവർക്ക് الْأَدْبَارَ പിൻപുറങ്ങൾ

﴾16﴿ وَمَنْ വല്ലവരും, ആര്‍ يُوَلِّهِمْ അവരോട് (അവര്‍ക്ക്) തിരിക്കുന്ന (പക്ഷം) يَوْمَئِذٍ അന്നത്തെ ദിവസം, ആ ദിവസം دُبُرَهُ തന്റെ പിന്‍പുറം إِلَّا مُتَحَرِّفًا തിരിഞ്ഞു (ചാഞ്ഞു) പോകുന്നവനായിട്ടല്ലാതെ لِقِتَالٍ വല്ല യുദ്ധ (തന്ത്ര) ത്തിലേക്കും أَوْ مُتَحَيِّزًا അല്ലെങ്കിൽ ചെന്നു ചേരുന്ന (സ്ഥലം പിടിക്കുന്ന) വനായിട്ട് إِلَىٰ فِئَةٍ വല്ല (ഒരു) കൂട്ടത്തിലേക്കും فَقَدْ എന്നാല്‍ തീര്‍ച്ചയായും بَاءَ അവന്‍ മടങ്ങി (നേടി) بِغَضَبٍ കോപവുമായി (കോപത്തെ) مِّنَ اللَّهِ അല്ലാഹുവില്‍ നിന്ന് وَمَأْوَاهُ അവന്റെ സങ്കേത (പ്രാപ്യ-മടക്ക) സ്ഥാനമാകട്ടെ جَهَنَّمُ ജഹന്നമാകുന്നു وَبِئْسَ വളരെ ചീത്ത (മോശം) الْمَصِيرُ (ആ) തിരിച്ചെത്തുന്ന (മടക്ക) സ്ഥാനം.

---

മുസ്‌ലിംകള്‍ക്കെതിരെ അവിശ്വാസികള്‍ യുദ്ധത്തിനൊരുങ്ങി വരുമ്പോള്‍, അവരോട് നേരിടുവാന്‍ ധൈര്യപ്പെടാതെ ഒഴിഞ്ഞുമാറുന്നതും, യുദ്ധം നടന്നുകൊണ്ടിരിക്കുമ്പോള്‍ യുദ്ധക്കളത്തില്‍ നിന്ന് പിന്‍തിരിഞ്ഞു പോകുന്നതും മുസ്‌ലിംകളുടെ മേല്‍ അല്ലാഹു കര്‍ശനമായി വിരോധിക്കുന്നു. പക്ഷേ, തന്ത്രപരമായ വല്ല അടവുമെന്ന നിലക്ക് യുദ്ധക്കളത്തില്‍നിന്ന് തല്‍ക്കാലം വിട്ടുപോയി വീണ്ടും രംഗപ്രവേശം ചെയ്യുക, കൂട്ടംവിട്ടു ഒറ്റപ്പെട്ടതുകൊണ്ടോ കൂട്ടത്തില്‍ ചേര്‍ന്നു എതിര്‍പ്പ് ശക്തിപ്പെടുത്തുവാന്‍ ഉദ്ദേശിച്ചുകൊണ്ടോ മാറിപ്പോകുക മുതലായ നയോപായങ്ങള്‍ സ്വീകരിക്കുന്നതിന് വിരോധമില്ല. ഇതൊന്നും കൂടാതെ യുദ്ധത്തില്‍ നിന്ന് പിന്തിരിഞ്ഞോടുന്നത് അല്ലാഹുവിന്റെ കഠിനമായ കോപത്തിനും ശിക്ഷക്കും കാരണമാണെന്നുകൂടി അല്ലാഹു താക്കീത് ചെയ്യുന്നു. വിനാശകരങ്ങളായ ഏഴു മഹാപാപങ്ങളുടെ കൂട്ടത്തില്‍ ഒന്നായി നബിﷺ തിരുമേനിയും അതിനെ എണ്ണിയിരിക്കുന്നു. നബിﷺ എണ്ണിയ ഏഴു മഹാപാപങ്ങള്‍ ഇവയാകുന്നു: 'അല്ലാഹുവിനോട് പങ്കുചേര്‍ക്കുക (ശിര്‍ക്ക് പ്രവര്‍ത്തിക്കുക), സിഹ്ര്‍ (ആഭിചാരം) ചെയ്യുക, അല്ലാഹു നിഷിദ്ധമാക്കിയ ദേഹത്തെ ന്യായമില്ലാതെ കൊലപ്പെടുത്തുക, പലിശ തിന്നുക (ഉപയോഗിക്കുക), അനാഥകളുടെ സ്വത്ത് തിന്നുക, യുദ്ധത്തിന്റെ ദിവസം പിന്‍തിരിഞ്ഞുപോകുക, സത്യവിശ്വാസിനികളും ചാരിത്ര്യശുദ്ധരും (നീചവൃത്തിയെപ്പറ്റി) അശ്രദ്ധരുമായ സ്ത്രീകളെപ്പറ്റി വ്യഭിചാരാരോപണം നടത്തുക'. (ബു.മു.)

എല്ലാ അവസരങ്ങളിലും ബാധകമാകുന്ന ഒരു പൊതു നിയമമെന്ന നിലക്കാണ് ഈ നിരോധനാജ്ഞ ഇവിടെ പറയപ്പെട്ടിരിക്കുന്നത്. എങ്കിലും ശത്രുസൈന്യം വളരെ അധികമുള്ളപ്പോള്‍ ഈ നിയമത്തില്‍ ഇളവുണ്ടെന്ന് താഴെ 66-ാം വചനത്തില്‍ നിന്നു മനസ്സിലാക്കാവുന്നതാണ്. കൂടുതല്‍ വിവരം അവിടെ വെച്ചു കാണാം.

فَلَمْ تَقْتُلُوهُمْ وَلَٰكِنَّ ٱللَّهَ قَتَلَهُمْ ۚ وَمَا رَمَيْتَ إِذْ رَمَيْتَ وَلَٰكِنَّ ٱللَّهَ رَمَىٰ ۚ وَلِيُبْلِىَ ٱلْمُؤْمِنِينَ مِنْهُ بَلَآءً

**﴾17﴿ എന്നാല്‍, അവരെ [ആ കൊല്ലപ്പെട്ടവരെ] നിങ്ങള്‍ കൊലപ്പെടുത്തിയിട്ടില്ല; എങ്കിലും, അല്ലാഹു വത്രെ അവരെ കൊലപ്പെടുത്തിയത്. നീ (അവരെ) എറിഞ്ഞപ്പോള്‍, നീ എറിഞ്ഞിട്ടുമില്ല; എങ്കിലും, അല്ലാഹു വത്രെ എറിഞ്ഞത്. സത്യവിശ്വാസികളെ അവങ്കല്‍നിന്നും നല്ലതായ [അനുഗൃഹീതമായ] ഒരു പരീക്ഷണം**

حَسَنًا ۚ إِنَّ ٱللَّهَ سَمِيعٌ عَلِيمٌ ﴿١٧﴾

അവൻ പരീക്ഷിക്കുവാൻ വേണ്ടിയു മാകുന്നു (അത്). നിശ്ചയമായും, അല്ലാഹു കേൾക്കുന്നവനും, അറിയു ന്നവനുമാകുന്നു.

ذَٰلِكُمْ وَأَنَّ ٱللَّهَ مُوهِنُ كَيْدِ ٱلْكَٰفِرِينَ ﴿١٨﴾

《18》 അതാണു (കാര്യം), അവി ശ്വാസികളുടെ തന്ത്രത്തെ ബലഹീന മാക്കുന്നവനാണ് അല്ലാഹു എന്നു ള്ളതും.

---

《17》 فَلَمْ تَقْتُلُوهُمْ എന്നാൽ (അപ്പോൾ) നിങ്ങൾ അവരെ കൊലപ്പെടുത്തിയിട്ടില്ല. وَلَٰكِنَّ ٱللَّهَ എങ്കിലും അല്ലാഹു (അല്ലാഹുവത്രെ) قَتَلَهُمْ അവരെ കൊലപ്പെടുത്തി, (കൊന്നത്) وَمَا رَمَيْتَ നീ എറിഞ്ഞിട്ടുമില്ല إِذْ رَمَيْتَ നീ എറിഞ്ഞപ്പോൾ وَلَٰكِنَّ ٱللَّهَ എങ്കിലും അല്ലാഹു (വത്രെ) رَمَىٰ എറിഞ്ഞു (എറിഞ്ഞത്) وَلِيُبْلِيَ അവൻ പരീക്ഷണം ചെയ്‌വാനും, പരിശീലിപ്പിക്കുവാനും, പരിചയിപ്പിക്കുവാനും ٱلْمُؤْمِنِينَ സത്യവിശ്വാസികളെ مِنْهُ അവനിൽ നിന്ന് (അവന്റെ വക) بَلَآءً حَسَنًا നല്ല പരീക്ഷണം, പരിശീലനം إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു سَمِيعٌ കേൾക്കുന്നവനാണ് عَلِيمٌ അറിയുന്നവനാണ് 《18》 ذَٰلِكُمْ അതാണ്, അതത്രെ وَأَنَّ ٱللَّهَ അല്ലാഹുവാണെന്നുള്ളതും مُوهِنُ ബലഹീനമാക്കുന്നവൻ كَيْدِ തന്ത്രത്തെ, ഉപായം ٱلْكَٰفِرِينَ അവിശ്വാസികളുടെ

---

എണ്ണത്തിലും സജ്ജീകരണങ്ങളിലും വളരെ ഇരട്ടിയുണ്ടായിരുന്നിട്ടും ശത്രുസൈന്യത്തെ ദയനീയമായി പരാജയപ്പെടുത്തുവാൻ മുസ്‌ലിംകൾക്ക് കഴിഞ്ഞത് അല്ലാഹുവിന്റെ സഹായം ഒന്നുകൊണ്ട് മാത്രമാണെന്ന് മുമ്പ് വിവരിച്ചു. പിന്നീട് ശത്രുക്കൾ യുദ്ധത്തിന് ഒരുങ്ങിപ്പുറപ്പെട്ടാൽ അവരിൽനിന്ന് പിൻതിരിഞ്ഞു പോകരുതെന്നും കൽപിച്ചു. അതിനുശേഷം സത്യവിശ്വാസികളെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുകയാണ്: കാര്യങ്ങൾ മേൽ പ്രസ്താവിച്ച പോലെയായിരിക്കെ, അത്രയും പേരെ യുദ്ധത്തിൽ കൊന്നൊടുക്കിയത് ബാഹ്യത്തിൽ നിങ്ങളാണെങ്കിലും യഥാർത്ഥത്തിൽ അത് അല്ലാഹുവിന്റെ പ്രവൃത്തിയാണ്. അഥവാ നിങ്ങളുടെ കൈക്കാണത് സംഭവിച്ചതെങ്കിലും അതിന് നിങ്ങളെ സഹായിച്ചതും നിങ്ങൾക്കത് സാധിപ്പിച്ചുതന്നതും അല്ലാഹുവാകുന്നു. നിങ്ങളുടെ കൈക്കാണ് അതവൻ നടപ്പിൽ വരുത്തിയതെന്നേയുള്ളൂ എന്ന് സാരം. സൂ: തൗബഃയിൽ അല്ലാഹു പറയുന്നു: 'നിങ്ങൾ അവരോട് യുദ്ധം ചെയ്യുവിൻ. നിങ്ങളുടെ കൈകളാൽ അല്ലാഹു അവരെ ശിക്ഷിക്കുകയും, അവരെ അപമാനപ്പെടുത്തുകയും, അവർക്കെതിരിൽ അവൻ നിങ്ങളെ സഹായിക്കുകയും, സത്യവിശ്വാസികളായ ജനങ്ങളുടെ മനസ്സുകൾക്ക് ശമനം നൽകുകയും ചെയ്യും.' قَاتِلُوهُمْ يُعَذِّبْهُمُ ٱللَّهُ بِأَيْدِيكُمْ (التوبة : 14) ഈ വചനത്തിൽനിന്ന് മേൽപറഞ്ഞ ആശയം കൂടുതൽ വ്യക്തമായി മനസ്സിലാക്കാം.

അനന്തരം നബിﷺയെ അഭിമുഖീകരിച്ചുകൊണ്ട് നബിﷺയിൽനിന്നുണ്ടായ മറ്റൊരു സംഭവത്തിന്റെ സ്ഥിതിയും ഇതുപോലെത്തന്നെ എന്ന് ചൂണ്ടിക്കാട്ടുന്നു. അതത്രെ 'നീ

എറിഞ്ഞപ്പോൾ നീ എറിഞ്ഞതല്ല, എങ്കിലും അല്ലാഹുവാണ് എറിഞ്ഞത്' ( وَمَارَمَيْتَ... ) എന്ന വാക്യം. ആ സംഭവം ഇബ്നു അബ്ബാസ് (റ) ഇപ്രകാരം വിവരിച്ചതായി അലിയ്യുബ്നു ത്വൽഹത്ത് (റ) ഉദ്ധരിക്കുന്നു:- ബദ്റിന്റെ ദിവസം റസൂൽ ﷺ കൈ ഉയർത്തിപ്പിടിച്ചു ഇങ്ങിനെ പറഞ്ഞു: 'എന്റെ റബ്ബേ! ഈ സംഘത്തെ നീ നശിപ്പിക്കുന്നപക്ഷം, ഭൂമിയിൽ ഒരിക്കലും നിനക്ക് ആരാധന ചെയ്യപ്പെടുകയില്ല.' അപ്പോൾ ജിബ്രീൽ (അ) പറഞ്ഞു: 'ഒരു പിടി മണ്ണെടുത്തു അതുകൊണ്ട് അവരുടെ മുഖങ്ങളിലേക്ക് എറിയുക.' തിരുമേനി ഒരു പിടി മണ്ണെടുത്തു എറിഞ്ഞു. മുശ്രിക്കുകളിൽ ഒരാളുടെയും കണ്ണിലും മൂക്കിലും വായിലും അതിൽനിന്ന് ആകാതിരുന്നില്ല. അനന്തരം പിന്നോക്കം തിരിയുകയുണ്ടായി. ഇത് സംബന്ധിച്ചു ഒന്നിലധികം രിവായത്തുകൾ വേറെയും കാണാം. ചിലതിൽ **شاهت الوجوه** ( മുഖങ്ങൾ ചീത്തപ്പെടട്ടെ) എന്ന് പറഞ്ഞുകൊണ്ടാണ് നബി ﷺ എറിഞ്ഞതെന്നും വന്നിരിക്കുന്നു. ഈ സംഭവത്തെയാണ് ഈ വചനത്തിൽ ഉദ്ദേശിച്ചിരിക്കുന്നതെന്നത്രെ ഉർവത്ത്, മുജാഹിദ്, ഇക്രിമഃ, ക്വത്താദഃ തുടങ്ങിയ പല മഹാന്മാരും പറയുന്നത്. ക്വുർആൻ വ്യാഖ്യാതാക്കൾ പൊതുവെ അംഗീകരിച്ചു വരുന്നതും അതു തന്നെ. ഹുനൈൻ യുദ്ധത്തിലും ഏതാണ്ടിങ്ങനെ ഒരു സംഭവമുണ്ടായിട്ടുള്ളതിനെക്കുറിച്ചാണ് ഈ പറഞ്ഞതെന്ന് ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ടെങ്കിലും ഇവിടെ സംസാരം ബദ്റിനെക്കുറിച്ചാകകൊണ്ട് ആ അഭിപ്രായം ശരിയല്ലെന്നു ഇബ്നുകഥീർ (റ) മുതലായവർ വ്യക്തമാക്കിയിരിക്കുന്നു അപ്പോൾ 'നീ എറിഞ്ഞപ്പോൾ നീ എറിഞ്ഞിട്ടില്ല....' എന്ന് പറഞ്ഞതിന്റെ സാരം ഇപ്രകാരമായിരിക്കും: നബിയേ ഒരു പിടി മണ്ണെടുത്ത് എറിഞ്ഞതു തന്റെ കൈകൊണ്ടാണെങ്കിലും അതിനെത്തുടർന്ന് അത്രയും വമ്പിച്ചതും അസാധാരണവുമായ ഒരു പ്രതികരണം ശത്രുക്കളിൽ വരുത്തിത്തീർത്തത് അല്ലാഹു മാത്രമാകുന്നു. അപ്പോൾ, എറിഞ്ഞത് പ്രത്യക്ഷത്തിൽ താനാണെങ്കിലും യഥാർത്ഥത്തിൽ അതും അല്ലാഹുവിന്റെ വകയാകുന്നു.

ഒരുപിടി മണ്ണ് എറിഞ്ഞതിനെത്തുടർന്ന് ആ വമ്പിച്ച ശത്രുക്കളിൽ പരാജയ മനഃസ്ഥിതിയും, വീര്യക്ഷയവും ബാധിച്ചുവെന്ന് വെക്കുന്നത് ദഹിക്കാത്ത ചിലർ ഈ വാക്യത്തിന് 'നീ അമ്പെയ്തപ്പോൾ നീയല്ല-അല്ലാഹുവാണ്- യഥാർത്ഥത്തിൽ അമ്പെയ്തത് എന്ന് അർത്ഥമാക്കിക്കാണുന്നു. ഇതിന് അവരെ പ്രേരിപ്പിച്ച കാരണമേതായാലും ശരി, ബദ്റിൽ നബി ﷺ അമ്പെയ്തുവെന്നോ, അതിനെക്കുറിച്ചാണ് ഈ പറഞ്ഞതെന്നോ ഉള്ളതിന് തെളിവുകളൊന്നുമില്ല. കാര്യപ്പെട്ട ഒരാളും മുമ്പ് അങ്ങിനെ പറഞ്ഞതായും കാണുന്നില്ല.

ഇങ്ങിനെയൊക്കെ അല്ലാഹു ചെയ്യുന്നത് മുകളിൽ സൂചിപ്പിച്ചതുപോലുള്ള പല ലക്ഷ്യങ്ങളും വെച്ചുകൊണ്ടാണ്. മാത്രമല്ല, സത്യവിശ്വാസികൾക്ക് അല്ലാഹുവിങ്കൽ നിന്നുള്ള വമ്പിച്ച അനുഗ്രഹങ്ങൾ സിദ്ധിക്കുമാറുള്ള ചില പരീക്ഷണങ്ങൾ നൽകി അവരെ പരിശീലിപ്പിക്കുവാനും കൂടിയാണത്. എല്ലാവരുടെയും നിലപാടും ആവശ്യവുമൊക്കെ ശരിക്കും കേട്ടും കണ്ടും അറിഞ്ഞുകൊണ്ടിരിക്കുന്നവനാണല്ലോ അല്ലാഹു. അപ്പോൾ, സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം വേണ്ടത് അവർക്ക് അവൻ ചെയ്തുകൊടുക്കാതിരിക്കുകയില്ല. അവിശ്വാസികളെ സംബന്ധിച്ചിടത്തോളം അവരുടെ എല്ലാ ഗൂഢതന്ത്രങ്ങളെയും അവൻ ദുർബ്ബലമാക്കി പരാജയപ്പെടുത്തുകയും ചെയ്യും എന്നൊക്കെയാണ് തുടർന്നുള്ള വാക്യങ്ങളുടെ താൽപര്യം.

إِن تَسۡتَفۡتِحُواْ فَقَدۡ جَآءَكُمُ ٱلۡفَتۡحُۖ وَإِن تَنتَهُواْ فَهُوَ خَيۡرٞ لَّكُمۡۖ وَإِن تَعُودُواْ نَعُدۡ

**﴾19﴿ (അവിശ്വാസികളേ) നിങ്ങൾ തുറവി [തീരുമാനം] തേടുന്നുവെങ്കിൽ, നിങ്ങൾക്ക് (ഇതാ) തുറവി വന്നുകഴിഞ്ഞിരിക്കുന്നു. നിങ്ങൾ വിരമിക്കുന്നുവെങ്കിൽ, അത് നിങ്ങൾക്ക് ഉത്തമവുമാകുന്നു. നിങ്ങളത് ആവർത്തിക്കുന്നുവെങ്കിലോ, നാമും ആവർത്തിക്കുന്നതാണ്.**

وَلَن تُغۡنِيَ عَنكُمۡ فِئَتُكُمۡ شَيۡـٔٗا وَلَوۡ كَثُرَتۡ وَأَنَّ ٱللَّهَ مَعَ ٱلۡمُؤۡمِنِينَ ﴿١٩﴾

**നിങ്ങളുടെ (ആൾ) കൂട്ടം - അത് അധികമായിരുന്നാലും ശരി - നിങ്ങൾക്ക് ഒട്ടും ഉപകരിക്കുകയേ ഇല്ല; അല്ലാഹു സത്യവിശ്വാസികളുടെ കൂടെയാണെന്നുള്ളതുമാണ് (കാര്യം)**

---

﴾19﴿ إِنْ تَسْتَفْتِحُوا നിങ്ങൾ തുറവി (വിജയം-തീരുമാനം) തേടുന്നുവെങ്കിൽ فَقَدْ جَاءَكُمُ എന്നാൽ നിങ്ങൾക്ക് വന്നിട്ടുണ്ട് الْفَتْحُ തുറവി (തീരുമാനം-വിജയം) وَإِنْ تَنْتَهُوا നിങ്ങൾ വിരമിക്കുന്നുവെങ്കിലോ فَهُوَ എന്നാലത് خَيْرٌ ഉത്തമമാണ്, ഗുണമായിരിക്കും لَكُمْ നിങ്ങൾക്ക് وَإِنْ تَعُودُوا നിങ്ങൾ മടങ്ങുന്നു (ആവർത്തിക്കുന്നു)വെങ്കിലോ نَعُدْ നാം മടങ്ങും, ആവർത്തിക്കും وَلَنْ تُغْنِيَ ധന്യമാക്കുക (ഉപകരിക്കുക)യേ ഇല്ലതാനും عَنْكُمْ നിങ്ങൾക്ക് فِئَتُكُمْ നിങ്ങളുടെ കൂട്ടം شَيْئًا യാതൊന്നും (ഒട്ടും) وَلَوْ كَثُرَتْ അത് അധികമായിരുന്നാലും وَأَنَّ اللَّهَ അല്ലാഹു ആകുന്നുവെന്നുള്ളതും مَعَ الْمُؤْمِنِينَ സത്യവിശ്വാസികളുടെ കൂടെ.

---

ക്വുറൈശികൾ യുദ്ധത്തിനൊരുങ്ങി പുറപ്പെടുമ്പോൾ കഅ്ബഃയുടെ കില്ല പിടിച്ചു കൊണ്ട്: 'അല്ലാഹുവേ, ഈ രണ്ടു സൈന്യങ്ങളിൽ കൂടുതൽ ഉന്നതവും മാന്യവും നേർവഴിക്കുള്ളതും ഏതാണോ അതിനെ സഹായിക്കണേ!' എന്ന് പ്രാർത്ഥിച്ചതായും, 'ഞങ്ങളിൽ കൂടുതൽ കുടുംബബന്ധം മുറിക്കുന്നതും പുതിയ മതം അംഗീകരിക്കുന്നതുമായ കൂട്ടരെ പരാജയപ്പെടുത്തണേ!' എന്ന് അബൂജഹൽ പ്രാർത്ഥിച്ചതായും ഒന്നിലധികം രിവായത്തുകളിൽ വന്നിരിക്കുന്നു. തങ്ങൾക്കും മുസ്‌ലിംകൾക്കുമിടയിൽ ഒരു തീരുമാനമുണ്ടാക്കി ഈ അനിശ്ചിതാവസ്ഥക്ക് പരിഹാരം നൽകുവാൻ അവർ പ്രാർത്ഥിച്ചിരുന്നുവെന്നാണ് ഇതിന്റെ അർത്ഥം. ഇതൊക്കെ സൂചിപ്പിച്ചുകൊണ്ട് പരിഹാസ രൂപത്തിൽ അല്ലാഹു അവരോടു പറയുകയാണ്:- നിങ്ങൾക്കിടയിൽ ഒരു തീരുമാനമുണ്ടാകുകയും, നിങ്ങൾക്ക് തുറവിയും സമാധാനവും ലഭിക്കുകയും ചെയ്‌വാൻ വേണ്ടി നിങ്ങൾ പ്രാർത്ഥിക്കുന്നുണ്ടല്ലോ. എങ്കിൽ, ഇതാ ബദ്ർ യുദ്ധം വഴി അത് കിട്ടിക്കഴിഞ്ഞിരിക്കുന്നു. എനിയെങ്കിലും നിങ്ങളുടെ ധിക്കാരത്തിൽനിന്നും ശത്രുതയിൽ നിന്നും വിരമിക്കുകയാണ് നിങ്ങൾക്ക് ഉത്തമം. അതല്ല, വീണ്ടും മുൻ പതിവ് തന്നെ ആവർത്തിക്കുവാനാണ് ഭാവമെങ്കിൽ, വീണ്ടും ഇതുപോലെയുള്ള അനുഭവങ്ങൾ നിങ്ങൾ നേരിടേണ്ടിവരും. അല്ലാഹു

എല്ലായ്പ്പോഴും സത്യവിശ്വാസികളുടെ ഭാഗത്തായിരിക്കും. അതിനാൽ, നിങ്ങളുടെ വർദ്ധിച്ച സംഘബലമോ പ്രതാപമോ ഒന്നും നിങ്ങൾക്ക് ഉപകരിക്കുകയില്ലെന്ന് ഓർത്തുകൊള്ളുവിൻ.

അവിശ്വാസികൾ തുറവിക്കും തീരുമാനത്തിനും വേണ്ടി അപേക്ഷിച്ചതുകൊണ്ടുദ്ദേശ്യം 32-ാം വചനത്തിൽ കാണുന്ന അവരുടെ പ്രാർത്ഥനയാണെന്ന് ചില ആളുകൾ പറഞ്ഞു കാണുന്നു. ഇത് ശരിയല്ലെന്നും, രണ്ടിന്റെയും സന്ദർഭവും താൽപര്യവും വെവ്വേറെയാണെന്നും പ്രഥമദൃഷ്ട്യാ തന്നെ ആർക്കും മനസ്സിലാക്കാവുന്നതാണ്'. മുഹമ്മദ് പ്രബോധനം ചെയ്യുന്ന ഇതുതന്നെയാണ് നിന്റെ പക്കൽ നിന്നുള്ള യഥാർത്ഥമെങ്കിൽ ഞങ്ങളിൽ നീ കൽമഴ പെയ്യിപ്പിക്കുകയോ, അല്ലെങ്കിൽ വേദനയേറിയ ശിക്ഷ ഞങ്ങൾക്ക് നൽകുകയോ ചെയ്യുക' എന്നാണ് അവിടെ അവർ പ്രാർത്ഥിച്ചതായി പറഞ്ഞിരിക്കുന്നത്. ഇവിടെ അതല്ല ഉദ്ദേശ്യമെന്ന് സ്പഷ്ടമാണല്ലോ.

## വിഭാഗം - 3

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ أَطِيعُواْ ٱللَّهَ وَرَسُولَهُۥ وَلَا تَوَلَّوْاْ عَنْهُ وَأَنتُمْ تَسْمَعُونَ ﴿٢٠﴾

**﴾20﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിനെയും, അവന്റെ റസൂലിനെയും അനുസരിക്കുവിൻ; നിങ്ങൾ (ദിവ്യസന്ദേശങ്ങൾ) കേട്ടു (മനസ്സിലാക്കി) കൊണ്ടിരിക്കെ, അദ്ദേഹത്തെ വിട്ടുപിരിഞ്ഞു കളയുകയും ചെയ്യരുത്.**

وَلَا تَكُونُواْ كَٱلَّذِينَ قَالُواْ سَمِعْنَا وَهُمْ لَا يَسْمَعُونَ ﴿٢١﴾

**﴾21﴿ 'ഞങ്ങൾ കേട്ടു' എന്ന് പറയുകയും, (യഥാർത്ഥത്തിൽ) തങ്ങൾ കേൾക്കാതിരിക്കുകയും ചെയ്തവരെപ്പോലെ നിങ്ങൾ ആയിത്തീരുകയും ചെയ്യരുത്.**

---

﴾20﴿ يَاأَيُّهَاالَّذِينَ آمَنُوا വിശ്വസിച്ചവരേ أَطِيعُوا നിങ്ങൾ അനുസരിക്കുവിൻ اللَّهَ അല്ലാഹുവിനെ وَرَسُولَهُ അവന്റെ റസൂലിനെയും وَلاتَوَلَّوْا നിങ്ങൾ തിരിഞ്ഞുകളയുകയും ചെയ്യരുത് عَنْهُ അദ്ദേഹത്തെ വിട്ട്, അദ്ദേഹത്തിൽനിന്ന് وَأَنتُمْ നിങ്ങൾ ആയിരിക്കെ تَسْمَعُونَ നിങ്ങൾ കേൾക്കുന്നു. ﴾21﴿ وَلاتَكُونُوا നിങ്ങളായിരിക്കയും അരുത് كَالَّذِينَ قَالُوا പറഞ്ഞവരെപ്പോലെ سَمِعْنَا ഞങ്ങൾ കേട്ടു وَهُمْ അവരാകട്ടെ, അവരോ لايَسْمَعُونَ കേൾക്കുന്നില്ല (കേൾക്കാതെ).

---

അവിശ്വാസികളെയും കപട വിശ്വാസികളെയുംപോലെ, കാതുകൊണ്ട് കേൾക്കുകയും, നാവുകൊണ്ട് കേട്ടുവെന്ന് പറയുകയും ചെയ്യുക; അതേ സമയം കേൾപ്പിക്കപ്പെടുന്ന സന്ദേശങ്ങളെ വേണ്ടതുപോലെ ഗ്രഹിക്കുകയോ, അവയെപ്പറ്റി ചിന്തിക്കുകയോ, അവ അനുസരിക്കുകയോ ചെയ്യാതെയും ഇരിക്കുക. ഈ സ്വഭാവം സത്യവിശ്വാസികളായ നിങ്ങളിൽ ഉണ്ടാവരുത് എന്ന് സാരം. അല്ലാഹു തുടരുന്നു:-

۞ إِنَّ شَرَّ ٱلدَّوَآبِّ عِندَ ٱللَّهِ ٱلصُّمُّ ٱلۡبُكۡمُ ٱلَّذِينَ لَا يَعۡقِلُونَ ﴿٢٢﴾

**﴾22﴿ നിശ്ചയമായും, അല്ലാഹുവിന്റെ അടുക്കൽ ജന്തുക്കളിൽ വെച്ചു മോശപ്പെട്ടവർ, ബുദ്ധി കൊടു(ത്തു മനസ്സിലാ) ക്കാത്തവരായ, ഊമകളായ, ബധിരന്മാരാകുന്നു.**

وَلَوۡ عَلِمَ ٱللَّهُ فِيهِمۡ خَيۡرًا لَّأَسۡمَعَهُمۡۖ وَلَوۡ أَسۡمَعَهُمۡ لَتَوَلَّواْ وَّهُم مُّعۡرِضُونَ ﴿٢٣﴾

**﴾23﴿ അവരിൽ വല്ല നന്മയും (ഉള്ളതായി) അല്ലാഹു അറിഞ്ഞിരുന്നെങ്കിൽ, അവൻ അവരെ കേൾപ്പിക്കുക തന്നെ ചെയ്യുമായിരുന്നു. (എനി) അവൻ അവരെ കേൾപ്പിച്ചിരുന്നാൽ തന്നെയും അവർ അവഗണിക്കുന്നവരായും കൊണ്ട് തിരിഞ്ഞുകളയുന്നതാണ്.**

---

﴾22﴿ إِنَّ شَرَّ നിശ്ചയമായും മോശം (മോശപ്പെട്ടവർ) الدَّوَابِّ ജന്തുക്കളിൽ, ജീവികളിൽ عِنْدَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ الصُّمُّ ബധിരന്മാരാകുന്നു الْبُكْمُ ഊമകളായ الَّذِينَ لَا يَعْقِلُونَ ബുദ്ധികൊടുക്കാത്ത ﴾23﴿ وَلَوْ عَلِمَ അറിഞ്ഞിരുന്നെങ്കിൽ اللَّهُ അല്ലാഹു فِيهِمْ അവരിൽ خَيْرًا വല്ല നന്മയും, ഒരു ഗുണം لَأَسْمَعَهُمْ അവൻ അവരെ കേൾപ്പിക്കുക തന്നെ ചെയ്തിരുന്നു وَلَوْ أَسْمَعَهُمْ അവരെ അവൻ കേൾപ്പിച്ചാലും لَتَوَلَّوْا അവർ തിരിഞ്ഞുകളയുക തന്നെ ചെയ്യും وَهُمْ അവരായുംകൊണ്ട് مُعْرِضُونَ അവഗണിക്കുന്നവർ, തിരിഞ്ഞുപോകുന്നവർ.

---

തങ്ങൾ സ്വീകരിച്ചുവരുന്ന ദുർനടപ്പുകളൊന്നും ഉപേക്ഷിക്കുകയില്ലെന്നും, അതിനനുകൂലമല്ലാത്ത ന്യായങ്ങളോ ഉപദേശങ്ങളോ കേട്ടു മനസ്സിലാക്കുകയും സ്വീകരിക്കുകയുമില്ലെന്നും മനസ്സുകൊണ്ട് ഉറപ്പിച്ചു ശഠിച്ചുനിൽക്കുന്ന ആളുകൾക്ക് സദുപദേശങ്ങളോ തെളിവുകളോ ഫലം ചെയ്യുകയില്ലല്ലോ. അതവർ കേൾക്കുകയുമില്ല. ഗ്രഹിക്കുകയുമില്ല. ചെവികൊണ്ട് കേട്ടാൽ പോലും മനസ്സിലേക്കത് പ്രവേശിക്കുകയില്ല. ബുദ്ധി കൊടുത്ത് കാര്യം മനസ്സിലാക്കുവാൻ തയ്യാറില്ലാതെ ഹൃദയത്തിലേക്ക് എങ്ങിനെ പ്രവേശിക്കുവാനാണ്? അപ്പോൾ, മനുഷ്യേതര ജീവികൾക്ക് സമമാണവർ. അത്രയുമല്ല, അവരെക്കാൾ മോശപ്പെട്ടവരത്രെ. കാരണം, ഇവർക്ക് ബുദ്ധിശക്തിയും ചിന്താശക്തിയും നൽകപ്പെട്ടിട്ടുണ്ട്. അവക്ക് അതില്ലല്ലോ.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ ٱسۡتَجِيبُواْ لِلَّهِ وَلِلرَّسُولِ إِذَا دَعَاكُمۡ لِمَا يُحۡيِيكُمۡۖ

**﴾24﴿ ഹേ, വിശ്വസിച്ചവരേ, അല്ലാഹുവിനും, റസൂലിനും നിങ്ങൾ ഉത്തരം നൽകുവിൻ, നിങ്ങളെ ജീവിപ്പിക്കുന്ന [നിങ്ങൾക്ക് ജീവസ്സുണ്ടാക്കുന്ന] കാര്യത്തിലേക്ക് അദ്ദേഹം നിങ്ങളെ ക്ഷണിക്കുമ്പോൾ.**

وَٱعۡلَمُوٓاْ أَنَّ ٱللَّهَ يَحُولُ بَيۡنَ ٱلۡمَرۡءِ وَقَلۡبِهِۦ وَأَنَّهُۥٓ إِلَيۡهِ تُحۡشَرُونَ ﴿٢٤﴾

**മനുഷ്യന്റെയും അവന്റെ ഹൃദയത്തിന്റെയും ഇടയിൽ അല്ലാഹു മറയിടുമെന്ന് [തടസ്സപ്പെടുത്തുമെന്ന്] നിങ്ങൾ (അറിഞ്ഞുകൊള്ളുവിൻ): അവങ്കലേക്ക് നിങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുമെന്നും (അറിഞ്ഞുകൊള്ളുവിൻ).**

﴾24﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ اسْتَجِيبُوا നിങ്ങൾ ഉത്തരം ചെയ്യുവിൻ لِلَّهِ അല്ലാഹുവിന് وَلِلرَّسُولِ റസൂലിനും إِذَادَعَاكُمْ അദ്ദേഹം നിങ്ങളെ ക്ഷണിച്ചാൽ (വിളി) لِمَايُحْيِيكُمْ നിങ്ങളെ ജീവിപ്പിക്കുന്ന കാര്യത്തിലേക്ക് وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുവിൻ أَنَّ اللَّهَ അല്ലാഹു (ആണ്) എന്ന് يَحُولُ മറയിടുന്നതാണ് (എന്ന്) بَيْنَ الْمَرْءِ മനുഷ്യന്റെ ഇടയിൽ وَقَلْبِهِ അവന്റെ ഹൃദയത്തിന്റെയും وَأَنَّهُ അവൻ (ആണ്) എന്നും, കാര്യമാണെന്നും إِلَيْهِ അവങ്കലേക്ക് تُحْشَرُونَ നിങ്ങൾ ഒരുമിച്ചുകൂട്ടപ്പെടുന്നതാണ് (എന്നും.)

സത്യവിശ്വാസികളെ വിളിച്ചുകൊണ്ട് ഗൗരവപ്പെട്ട ചില കാര്യങ്ങൾ അല്ലാഹു ഓർമിപ്പിക്കുന്നു. സത്യവിശ്വാസികളായ നിങ്ങൾ പ്രത്യേകം മനസ്സിരുത്തേണ്ടവയാണ് ആ കാര്യങ്ങൾ എന്നത്രെ ആ സംബോധന സൂചിപ്പിക്കുന്നത്. മൂന്നു കാര്യങ്ങളാണ് ഈ വചനത്തിൽ ഉപദേശിച്ചിരിക്കുന്നത്:-

(1) നിങ്ങളെ ജീവിപ്പിക്കുന്ന-അഥവാ നിങ്ങൾക്ക് ജീവസ്സും ആത്മീയ ചൈതന്യവും നൽകുന്ന-കാര്യത്തിലേക്ക് നിങ്ങളെ റസൂൽ ക്ഷണിക്കുമ്പോൾ, ആ കാര്യം അനുഷ്ഠാനത്തിൽ വരുത്തിക്കൊണ്ട് നിങ്ങൾ അല്ലാഹുവിന്റെയും റസൂലിന്റെയും ക്ഷണം സ്വീകരിക്കണം. അല്ലാഹുവിന്റെ നിർദ്ദേശപ്രകാരമാണല്ലോ റസൂലിന്റെ ക്ഷണമുണ്ടാകുന്നത്. ആകയാൽ, ആ ക്ഷണം സ്വീകരിക്കൽ അല്ലാഹുവിനും റസൂലിനും ഉത്തരം നൽകലായിത്തീരുന്നു. مَنْ يُطِعِ الرَّسُولَ فَقَدْ أَطَاعَ اللَّهَ (റസൂലിനെ ആർ അനുസരിക്കുന്നുവോ അവൻ അല്ലാഹുവിനെ അനുസരിച്ചു (4:80) 'ജീവസ്സ് നൽകുക' എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം, ഐഹികമായ ജീവിതപുരോഗതിയോ, ഭൗതികമായ അഭിവൃദ്ധിയോ നൽകുക എന്നല്ല, പരലോക നന്മക്കു വേണ്ടിയുള്ള ആത്മീയ പുരോഗതിയും മാനസികാഭിവൃദ്ധിയും നൽകുക എന്നത്രെ. تُرِيدُونَ عَرَضَ الدُّنْيَا وَاللَّهُ يُرِيدُ الْآخِرَةَ (നിങ്ങൾ ഐഹിക വിഭവത്തെ ഉദ്ദേശിക്കുന്നു. അല്ലാഹുവാകട്ടെ പരലോകത്തെയും ഉദ്ദേശിക്കുന്നു. (8:67) وَإِنَّ الدَّارَ الْآخِرَةَ لَهِيَ الْحَيَوَانُ لَوْ كَانُوا يَعْلَمُونَ (പരലോക ഭവനം തന്നെയാണ് ജീവസ്സുള്ളത് -അവർക്കറിയാമായിരുന്നെങ്കിൽ! (29:64) വിശ്വാസപരമോ, അനുഷ്ഠാനപരമോ എന്ന വ്യത്യാസമില്ലാതെ മനുഷ്യന്റെ നന്മക്കുവേണ്ടിയുള്ള ഏതു കാര്യത്തിലേക്കും റസൂൽﷺ ക്ഷണിച്ചാൽ അത് സ്വീകരിക്കൽ സത്യവിശ്വാസികളുടെ കടമയാണെന്നത്രെ ഈ കൽപനയുടെ താൽപര്യം. ഇത് തിരുമേനിയുടെ കാലത്തുള്ളവർക്കും, പിന്നീടുള്ളവർക്കും ബാധകമാകുന്നു. തിരുമേനിയുടെ കാലത്തുള്ളവർക്ക് അവിടുത്തെ ക്ഷണങ്ങൾ നേരിൽ തന്നെ കേട്ടു മനസ്സിലാക്കാമായിരുന്നു. പിന്നീടുള്ളവർക്ക് ക്വുർആനും സുന്നത്തും മുഖേനയാണ് അതറിയുവാൻ കഴിയുന്നത് എന്നു മാത്രം.

(2) മനുഷ്യന്റെയും അവന്റെ ഹൃദയത്തിന്റെയും ഇടയിൽ അല്ലാഹു മറയിടും-തടസ്സം ഏർപ്പെടുത്തും- എന്ന് നിങ്ങൾ അറിഞ്ഞിരിക്കണം. സത്യവിശ്വാസികൾ സദാസമയത്തും വളരെ ഗൗരവപൂർവ്വം ഓർമവെക്കേണ്ടുന്ന ഒരു വിഷയമാണിത്. മനുഷ്യമനസ്സിന് സ്ഥിര തയില്ല. പരസ്പര വിരുദ്ധങ്ങളായ മാറ്റങ്ങൾക്കും ആശയക്കുഴപ്പങ്ങൾക്കും അത് വിധേ യമാകും. ചിലപ്പോൾ അത് പെട്ടെന്നാകും. ചിലപ്പോൾ സാവധാനത്തിലായിരിക്കും. കാരണം ചിലപ്പോൾ വ്യക്തമായിരിക്കുമെങ്കിൽ, വേറെ ചിലപ്പോൾ തികച്ചും അജ്ഞാ തമായിരിക്കും. അങ്ങിനെ, നല്ലവൻ ചീത്തയാകുന്നു. ചീത്തപ്പെട്ടവൻ നല്ലവനായി മാറുന്നു. ഭയഭക്തനും സൻമാർഗനിഷ്ഠയുള്ളവനുമായി അറിയപ്പെട്ടിരുന്നവൻ ദുഷ്ടനും തോന്നി യവാസിയുമായി മാറുന്നു. പലപ്പോഴും മറിച്ചും സംഭവിക്കുന്നു. ദീർഘകാലത്തോളം വളരെ വാശിയോടും വീറോടുംകൂടി അഭിപ്രായത്തിൽ ഉറച്ചുനിന്ന ഒരാൾ പെട്ടെന്നൊരി ക്കൽ ആ അഭിപ്രായം വലിച്ചെറിഞ്ഞു അതിനെതിരായ മറ്റൊരഭിപ്രായക്കാരനായി മാറുന്നു. മുൻവിധിയോ, സ്വന്തം തീരുമാനമോ കൂടാതെ തന്നെ ഇതെല്ലാം സംഭവിക്കുന്നു. പലപ്പോഴും ഒരാളിൽ വന്ന മാറ്റം അവനുതന്നെ അറിയുവാൻ കഴിയാതെ വരുന്നു. അതെ-ചുരുക്കത്തിൽ-മനുഷ്യഹൃദയം അല്ലാഹുവിന്റെ നിയന്ത്രണത്തിലാണുള്ളത്. അതിൽ എന്തു മാറ്റം വരും, എന്തു വരണം, എപ്പോൾ വേണം എങ്ങനെ വേണം എന്നൊക്കെ അറിയുന്നവനും, നിശ്ചയിക്കുന്നവനും അവൻ തന്നെ. മനുഷ്യൻ അതിൽ സ്വതന്ത്രനല്ല.

അതുകൊണ്ട് ഒരാളും താൻ സൻമാർഗവും സത്യനിഷ്ഠയും തെറ്റി നടക്കാത്തവനാ ണെന്നുവെച്ച് സ്വയം വഞ്ചിതനാകുകയും, താൻ വഴിപിഴച്ചു പോകുകയില്ലെന്ന് ധരിച്ചു വശാകുകയും ചെയ്തുകൂടാ. പിഴച്ചുപോകാതിരിക്കുവാൻ സദാ സൂക്ഷിക്കുകയും, അതി നായി അല്ലാഹുവിനോട് പ്രാർത്ഥിച്ചുകൊണ്ടിരിക്കുകയും ചെയ്യേണ്ടതുണ്ട്. നേരെ മറിച്ച് ഒരാൾ, താൻ പാപിയും ദുർമാർഗിയുമാണെന്നു വെച്ച് തനിക്ക് എനി രക്ഷയും മോചന വുമില്ലെന്ന് കരുതി നിരാശനാകുകയും ചെയ്തുകൂടാ. അവന്റെ സ്ഥിതിഗതികളിൽ ആവു ന്നത്ര മാറ്റം വരുത്തുവാൻ ശ്രമിക്കുന്നതോടൊപ്പം തനിക്ക് സന്മനസ്സ് നൽകുവാൻ അവൻ അല്ലാഹുവിനോട് പ്രാർത്ഥിക്കുകയും വേണം.

അനസ് (റ) പറയുകയാണ്: നബിﷺ ധാരാളമായി ഇപ്രകാരം പ്രാർത്ഥിക്കാറുണ്ടാ യിരുന്നു: 'ഹൃദയങ്ങളെ മാറ്റം വരുത്തുന്നവനേ! എന്റെ ഹൃദയത്തെ നിന്റെ മതത്തിൽ നീ ഉറപ്പിച്ചു നിറുത്തേണമേ!' അങ്ങനെ, ഞങ്ങൾ പറഞ്ഞു: **(*)** അല്ലാഹുവിന്റെ റസൂലേ, ഞങ്ങൾ അങ്ങയിലും, അങ്ങുന്ന് കൊണ്ടുവന്നതിലും വിശ്വസിക്കുന്നു. ഞങ്ങളെക്കുറിച്ചും അങ്ങുന്ന് (ഹൃദയമാറ്റം സംഭവിക്കുന്നതിനെ) ഭയപ്പെടുന്നുണ്ടോ?' തിരുമേനി പറഞ്ഞ് അതെ, ഹൃദയങ്ങൾ അല്ലാഹുവിന്റെ രണ്ടു വിരലുകൾക്കിടയിലാണ്. അവൻ അവയെ തിരിച്ചുമറിക്കുന്നു. (അ:തി) ഈ അർത്ഥത്തിലുള്ള വേറെയും ഒന്നിലധികം ഹദീഥുകൾ കാണാം. ഒരു രിവായത്തിൽ 'അവൻ ഉദ്ദേശിച്ചാൽ അവൻ അതിനെ തെറ്റിക്കുകയും, അവൻ ഉദ്ദേശിച്ചാൽ അവൻ അതിനെ ചൊവ്വിന് നിറുത്തുകയും ചെയ്യുന്നു'. എന്നുകൂടി നബിﷺ പറഞ്ഞതായുണ്ട്. (അ). അബ്ദുല്ലാഹിബ്നു അംറ് (റ) നിവേദനം ചെയ്യുന്ന ഒരു ഹദീഥിൽ റസൂൽﷺ ഇങ്ങിനെ പറഞ്ഞതായി ഉദ്ധരിക്കുന്നു: **(**)** 'ഹൃദയങ്ങളെ കൈകാര്യം ചെയ്യുന്നവനായ അല്ലാഹുവേ! ഞങ്ങളുടെ ഹൃദയങ്ങളെ നിന്റെ വഴിപാടി

(*) يَا مُقَلِبَ القلوب ثَبت قلبي على دينك

(**) اللهم مصرف القلوب صرف قلوبنا الى طاعتك

ലേക്ക് നീ തിരിച്ചുവിടേണമേ! (അ; മു; ന) നബിﷺ സത്യം ചെയ്തു പറയുമ്പോൾ لاَ وَمُقَلِبُ الْقُلُوب (ഇല്ല-ഹൃദയങ്ങളെ തിരിച്ചു മറിക്കുന്നവൻ തന്നെയാണ്!) എന്നിങ്ങനെ പറയാറുണ്ടായിരുന്നതായി ബുഖാരീ (റ) യും മറ്റും രേഖപ്പെടുത്തിയിട്ടുമുണ്ട്.

സൂ: ആലു ഇംറാൻ 8-ാം വചനത്തിൽ അല്ലാഹു പഠിപ്പിച്ചുതന്ന പ്രാർത്ഥന ഈ സന്ദർഭത്തിൽ പ്രത്യേകം ശ്രദ്ധേയമാകുന്നു. അതായത് رَبَّنَا لَا تُزِغْ قُلُوبَنَا بَعْدَ إِذْ هَدَيْتَنَا الآية (ഞങ്ങളുടെ റബ്ബേ! ഞങ്ങളെ നീ സന്മാർഗത്തിലാക്കിത്തന്നശേഷം ഞങ്ങളുടെ ഹൃദയങ്ങളെ നീ തെറ്റിക്കരുതേ! നിന്റെ പക്കൽനിന്നും നീ ഞങ്ങൾക്ക് കാരുണ്യം പ്രദാനം ചെയ്യേണമേ! നിശ്ചയമായും നീയത്രെ വളരെ പ്രദാനം ചെയ്യുന്നവൻ)

(3) നിങ്ങൾ അല്ലാഹുവിങ്കലേക്കു ഒരുമിച്ചു കൂട്ടപ്പെടുന്നതാണെന്നും നിങ്ങൾ അറിഞ്ഞിരിക്കണം. അതായത് എല്ലായ്പ്പോഴും നിങ്ങൾക്ക് ഈ ബോധം ഉണ്ടായിരിക്കണമെന്ന് താൽപര്യം. അല്ലാഹുവിന്റെ മുമ്പിൽ ഹാജരാക്കപ്പെടുമെന്നും, അവന്റെ മുമ്പിൽ എല്ലാ ചെയ്തികൾക്കും ഉത്തരം പറയേണ്ടി വരുമെന്നുമുള്ള ബോധം ആർക്കുണ്ടോ അവരുടെ വിചാരവികാരങ്ങളും വിശ്വാസാചാരങ്ങളുമെല്ലാം നന്നായിരിക്കണമെന്ന് അവർക്ക് തീർച്ചയായും നിഷ്കർഷയുണ്ടായിരിക്കും. ആ ബോധമുള്ളവർ അല്ലാഹുവിന്റെയും റസൂലിന്റെയും നിയമ നിർദ്ദേശങ്ങൾ അനുസരിക്കാതെയും ഇരിക്കുകയില്ല. ബാഹ്യത്തിൽ ഒരാളുടെ ജീവിത ചര്യകൾ എത്രതന്നെ പരിശുദ്ധമായി കാണപ്പെട്ടാലും പ്രസ്തുത ബോധമില്ലാത്ത പക്ഷം, അവന്റെ അന്തരംഗം നന്നായിരിക്കുകയോ, അവന്റെ സച്ചരിതം നിഷ്കളങ്കമായിരിക്കുകയോ ചെയ്കയില്ലതന്നെ. അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ, ആമീൻ.

وَٱتَّقُواْ فِتْنَةً لَّا تُصِيبَنَّ ٱلَّذِينَ ظَلَمُواْ مِنكُمْ خَآصَّةً

**﴿25﴾ നിങ്ങളിൽ നിന്ന് അക്രമം പ്രവർത്തിച്ചവരെ മാത്രമായി ബാധിക്കാത്ത ഒരു(തരം) പരീക്ഷണത്തെ (അഥവാ കുഴപ്പത്തെ) നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ.**

وَٱعْلَمُوٓاْ أَنَّ ٱللَّهَ شَدِيدُ ٱلْعِقَابِ ﴿٢٥﴾

**അല്ലാഹു ശിക്ഷാ നടപടി കഠിനമായുള്ളവനാണെന്ന് നിങ്ങൾ അറിയുകയും ചെയ്യുവിൻ**

---

﴿25﴾ وَاتَّقُوا നിങ്ങൾ സൂക്ഷിക്കുക (കാത്തുകൊള്ളുക) യും ചെയ്‌വിൻ فِتْنَةً ഒരു പരീക്ഷണം, കുഴപ്പം لاتُصِيبَنَّ ബാധിക്കാത്ത, അത് ബാധിക്കയില്ലതന്നെ الَّذِينَ ظَلَمُوا അക്രമം പ്രവർത്തിച്ചവരെ مِنْكُمْ നിങ്ങളിൽ നിന്ന് خَاصَّةً പ്രത്യേകമായി, മാത്രം وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുക أَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്ന് شَدِيدُ കഠിനമായവനാകുന്നു (എന്ന്) الْعِقَابِ ശിക്ഷാ നടപടി.

---

ഒരു വ്യക്തിയുടെയോ, വിഭാഗത്തിന്റെയോ വാക്കിലോ പ്രവൃത്തിയിലോ വന്നുപോകുന്ന പാകപ്പിഴവ് നിമിത്തം ഒരു കുടുംബമോ, സമൂഹമോ, ഒരു രാഷ്ട്രം തന്നെയോ ആപത്തിലും കുഴപ്പത്തിലും അകപ്പെട്ടേക്കും. അതുപോലെതന്നെ, ഒരു ജനതയിലെ

പ്രധാനികൾ തോന്നിയവാസത്തിലും ദുർമാർഗത്തിലും മുഴുകുമ്പോൾ ആ ജനത അല്ലാഹുവിങ്കൽ നിന്നുള്ള ചില പരീക്ഷണങ്ങൾക്ക് വിധേയരാകുന്നു. ഈ അവസരത്തിൽ ആ സമൂഹത്തിലെ നിരപരാധികളായ ആളുകളെ ഒഴിവാക്കിക്കൊണ്ട് അപരാധികൾ മാത്രം ആ ശിക്ഷണ പരീക്ഷണങ്ങൾക്ക് വിധേയരായിരിക്കയില്ല. അതുകൊണ്ട് അത്തരം പൊതുവായ ഭവിഷ്യത്തുകൾക്ക് കാരണമാകത്തക്ക അക്രമങ്ങളെ എല്ലാവരും സൂക്ഷിക്കണമെന്നും, അത്തരം അക്രമകാരികളെ കഴിവതും തടയുവാൻ ശ്രമിക്കേണ്ടതുണ്ടെന്നും, ഇല്ലാത്തപക്ഷം, ആപത്തു വരുമ്പോൾ അത് കൂട്ടത്തോടെ ബാധിച്ചേക്കുമെന്നും അല്ലാഹു സത്യവിശ്വാസികളെ താക്കീത് ചെയ്യുന്നു. ഈ വചനത്തിലടങ്ങിയ ആശയത്തിലേക്ക് വെളിച്ചം നൽകുന്ന പല ഹദീഥുകളുമുണ്ട്. ചുരുക്കം ചിലത് മാത്രം ഇവിടെ ഓർമിക്കാം.

(1) റസൂൽﷺ അരുളിച്ചെയ്തായി ഹുദൈഫത്തുബ്നുൽ യമാൻ (റ) ഉദ്ധരിക്കുന്നു: എന്റെ ആത്മാവ് യാതൊരുവന്റെ കയ്യിലാണോ അവൻ തന്നെ സത്യം! നിങ്ങൾ സദാചാരംകൊണ്ട് കൽപിക്കുകയും ദുരാചാരത്തെക്കുറിച്ചു വിരോധിക്കുകയും ചെയ്യണം. അല്ലാത്തപക്ഷം, അവന്റെ പക്കൽനിന്നുള്ള വല്ല ശിക്ഷയും നിങ്ങളിൽ നിയോഗിക്കുന്നതാണ്. പിന്നെ, നിങ്ങൾ അവനോട് പ്രാർത്ഥിച്ചുകൊണ്ടിരിക്കും. അപ്പോൾ നിങ്ങൾക്ക് അവൻ ഉത്തരം നൽകുന്നതല്ല.' (അ) ഇതുപോലെയുള്ള ഹദീഥുകൾ വേറെയും കാണാവുന്നതാണ്.

(2) നുഅ്മാനുബ്നു ബശീർ(റ) ഒരു പ്രസംഗത്തിൽ പറഞ്ഞുകേട്ടതായി ആമിർ (റ) ഉദ്ധരിച്ച ചില വാക്യങ്ങളുടെ സാരം ഇങ്ങിനെയാകുന്നു: അല്ലാഹുവിന്റെ നിയമാതിർത്തികൾ പാലിക്കുന്നവരുടെയും, പാലിക്കാത്തവരുടെയും അവയിൽ മിനുക്കുനയം സ്വീകരിക്കുന്നവരുടെയും ഉപമ, ഒരു കപ്പലിലെ യാത്രക്കാരുടേതു പോലെയാകുന്നു. സൗകര്യങ്ങൾ കുറവായ അതിലെ അടിത്തട്ടാണ് ചിലർക്ക് ലഭിച്ചത്. ചിലർക്ക് മുകളിലെ തട്ടും. അങ്ങനെ, താഴെ തട്ടിലുള്ളവർ വെള്ളമെടുക്കുവാൻ മുകളിലുള്ളവരുടെ ഇടയിലൂടെ വന്നുപോകുന്നത് അവർക്ക് സ്വൈരക്കേടായി. അപ്പോൾ ഇവർ പറഞ്ഞു; നാം നമ്മുടെ ഓഹരിയിൽ (അടിത്തട്ടിൽ) ഒരു ഓട്ടയുണ്ടാക്കി അതിലൂടെ വെള്ളമെടുക്കുക. അങ്ങനെ നമുക്ക് മുകളിലുള്ളവരെ ഉപദ്രവിക്കാതിരിക്കാം. ഈ അവസരത്തിൽ അവരെ അവരുടെ പാട്ടിന് വിട്ടാൽ കപ്പലിലുള്ളവരെല്ലാം തന്നെ നശിക്കും. അവരുടെ കൈക്ക് പിടിച്ചാൽ എല്ലാവരും രക്ഷപ്പെടുകയും ചെയ്യും.'(അ; ബു; തി)

(3) പല മാർഗങ്ങളിലൂടെയും നിവേദനം ചെയ്യപ്പെട്ടിട്ടുള്ള ഒരു നബി വചനത്തിന്റെ സാരമാണിത്: 'ജനങ്ങൾ അനുസരണക്കേട് പ്രവർത്തിച്ചു (പാപം ചെയ്തു) കൊണ്ടിരിക്കുമ്പോൾ, അവരെക്കാൾ പ്രതാപവും ബലവുമുള്ള ആളുകൾ അവരിൽ ഉണ്ടായിരുന്നിട്ടും അവരെ അതിൽനിന്ന് മാറ്റിക്കളയാത്തപക്ഷം, അല്ലാഹു അവരിൽ പൊതുവായ വല്ല ശിക്ഷയും ഇറക്കാതിരിക്കുകയില്ല. (അ; ദാ;ജ)

(4) നബിﷺ യുടെ പത്നി ഉമ്മുസൽമഃ (റ) പറയുന്നു: നബിﷺ ഇങ്ങിനെ പറയുന്നതു ഞാൻ കേട്ടു.: 'എന്റെ സമുദായത്തിന്റെ അനുസരണക്കേട് പ്രത്യക്ഷ (പരസ്യ) മായിത്തീർന്നാൽ അല്ലാഹു അവന്റെ പക്കൽനിന്നുള്ള വല്ല ശിക്ഷയും അവരിൽ പൊതുവായി അയക്കും.' അപ്പോൾ, ഞാൻ ചോദിച്ചു: 'അല്ലാഹുവിന്റെ റസൂലേ, അവരിൽ സജ്ജനങ്ങളായ ആളുകളുണ്ടായിരിക്കുകയില്ലേ? !' തിരുമേനി പറഞ്ഞു: ഇല്ലാതെ! 'ഞാൻ ചോദിച്ചു; 'അവർ എന്ത് ചെയ്യപ്പെടും?' തിരുമേനി പറഞ്ഞു: 'ജനങ്ങൾക്ക് ബാധിക്കുന്നത് അവർക്കും ബാധിക്കും. പിന്നീട്, അവർ അല്ലാഹുവിന്റെ പാപമോചനത്തിലേക്കും,

പ്രീതിയിലേക്കും ചെന്നുചേരുന്നതാണ്. (അ) ഈ ആശയത്തിലുള്ള ഹദീഥുകളും വേറെ പലതും കാണാം.

ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'ഒരു ജനതയിൽ വഞ്ചന പ്രത്യക്ഷമായിക്കഴിഞ്ഞാൽ, അവരുടെ ഹൃദയങ്ങളിൽ അല്ലാഹു ഭീതി ഏർപ്പെടുത്താതിരിക്കയില്ല. ഒരു ജനതയിൽ വ്യഭിചാരം പ്രചാരപ്പെട്ടുകഴിഞ്ഞാൽ, അവരിൽ മരണം അധികരിക്കാതിരിക്കയില്ല. ഒരു ജനത അളത്തവും തൂക്കവും കുറക്കുന്നതായാൽ അവർക്ക് ഉപജീവനത്തിന് ഭംഗം നേരിടാതിരിക്കയില്ല. ഒരു ജനത അന്യായമായി വിധി നടത്തിക്കൊണ്ടിരുന്നാൽ അവരിൽ രക്തം (ചിന്തൽ) പ്രചരിക്കാതിരിക്കയില്ല. ഒരു ജനത കരാറു ലംഘനം നടത്തിക്കൊണ്ടിരുന്നാൽ അവരിൽ ശത്രുവെ നിയോഗിക്കപ്പെടാതിരിക്കയില്ല.' (മാലിക്) ഇബ്നു അബ്ബാസ് (റ) ന്റെ ഈ പ്രസ്താവന അക്ഷരാർത്ഥത്തിൽ തന്നെ പുലർന്നുകൊണ്ടിരിക്കുന്നത് ദീർഘദൃഷ്ടിയും സൽബുദ്ധിയുമുള്ള ഏവർക്കും കാണാവുന്ന ഒരു പരമാർത്ഥമത്രെ'. والله المستعان

وَٱذْكُرُوٓا۟ إِذْ أَنتُمْ قَلِيلٌ مُّسْتَضْعَفُونَ فِى ٱلْأَرْضِ تَخَافُونَ أَن يَتَخَطَّفَكُمُ ٱلنَّاسُ فَـَٔاوَىٰكُمْ وَأَيَّدَكُم بِنَصْرِهِۦ وَرَزَقَكُم مِّنَ ٱلطَّيِّبَٰتِ لَعَلَّكُمْ تَشْكُرُونَ ﴿٢٦﴾

**《26》 നിങ്ങൾ ഭൂമിയിൽ ബലഹീനരായി ഗണിക്കപ്പെട്ട തുച്ഛം ആളുകളായിരുന്ന സന്ദർഭം നിങ്ങൾ ഓർക്കുകയും ചെയ്യുക. മനുഷ്യർ നിങ്ങളെ റാഞ്ചിക്കൊണ്ടുപോകുമെന്ന് നിങ്ങൾ ഭയപ്പെട്ടിരുന്നു. എന്നിട്ട് അവൻ നിങ്ങൾക്ക് ആശ്രയം നൽകുകയും, തന്റെ സഹായംകൊണ്ട് നിങ്ങളെ ബലപ്പെടുത്തുകയും ചെയ്തു; നല്ല (വിശിഷ്ട) വസ്തുക്കളിൽനിന്ന് നിങ്ങൾക്ക് അവൻ ഉപജീവനം നൽകുകയും ചെയ്തു; നിങ്ങൾ നന്ദി കാണിക്കുവാൻ വേണ്ടി.**

---

《26》 وَاذْكُرُوا നിങ്ങൾ ഓർക്കുകയും ചെയ്യുക إِذْأَنتُمْ നിങ്ങൾ ആയിരുന്ന സന്ദർഭം قَلِيلٌ അൽപം (കുറച്ചാളുകൾ) مُسْتَضْعَفُونَ ബലഹീനരായി (ദുർബ്ബലരായി) ഗണിക്കപ്പെട്ടവർ فِيالأَرْضِ ഭൂമിയിൽ تَخَافُونَ നിങ്ങൾ ഭയക്കുന്നു, ഭയപ്പെട്ടുകൊണ്ട് أَنْيَتَخَطَّفَكُمُ നിങ്ങളെ റാഞ്ചിക്കൊണ്ടുപോകുമെന്ന്, പിടിച്ചെടുക്കുമെന്ന് النَّاسُ മനുഷ്യർ فَآوَاكُمْ എന്നിട്ട് അവൻ നിങ്ങൾക്ക് ആശ്രയം (അഭയം-സങ്കേതം) നൽകി وَأَيَّدَكُمْ നിങ്ങളെ അവൻ ബലപ്പെടുത്തുകയും ചെയ്തു. بِنَصْرِهِ അവന്റെ സഹായം കൊണ്ട് وَرَزَقَكُمْ നിങ്ങൾക്കവൻ (ഉപജീവനം) നൽകുകയും ചെയ്തു. مِنَ الطَّيِّبَاتِ നല്ല (വിശിഷ്ട) വസ്തുക്കളിൽനിന്ന് لَعَلَّكُمْ നിങ്ങളാകുവാൻ, ആയേക്കാം تَشْكُرُونَ നിങ്ങൾ നന്ദി കാണിക്കും.

ആദ്യം മക്കയിൽ മർദ്ദിതരും ദുർബ്ബലരുമായ ഒരു ചെറിയ ന്യൂനപക്ഷമായി കുറേ ക്കാലം കഴിഞ്ഞുകൂടിയ ശേഷം, മദീനയിൽ സത്യവിശ്വാസികൾക്ക് അഭയം നൽകു കയും, സ്വതന്ത്രവും സമാധാനപൂർണവുമായ ജീവിതം നയിക്കുവാൻ സാധ്യമാക്കുകയും ചെയ്ത അനുഗ്രഹത്തെ ഓർമിപ്പിക്കുകയാണ്. 'സത്യവിശ്വാസികളേ' എന്നു വിളിച്ചു കൊണ്ട് വീണ്ടും അല്ലാഹു ഉപദേശിക്കുന്നു:

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تَخُونُواْ ٱللَّهَ وَٱلرَّسُولَ وَتَخُونُوٓاْ أَمَٰنَٰتِكُمْ وَأَنتُمْ تَعْلَمُونَ ﴿٢٧﴾

**﴾27﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിനെയും, റസൂലി നെയും വഞ്ചിക്കരുത്; നിങ്ങളുടെ 'അമാനത്തു' [നിങ്ങളിൽ വിശ്വസി ച്ചേൽപ്പിക്കപ്പെട്ട കാര്യം] കളെ വഞ്ചി ക്കുകയും (അരുത്): നിങ്ങൾ അറി ഞ്ഞുകൊണ്ടിരിക്കെ.**

وَٱعْلَمُوٓاْ أَنَّمَآ أَمْوَٰلُكُمْ وَأَوْلَٰدُكُمْ فِتْنَةٌ وَأَنَّ ٱللَّهَ عِندَهُۥٓ أَجْرٌ عَظِيمٌ ﴿٢٨﴾

**﴾28﴿ നിങ്ങൾ അറിയുകയും ചെയ്യുവിൻ: നിങ്ങളുടെ സ്വത്തു ക്കളും, നിങ്ങളുടെ സന്താനങ്ങളും ഒരു പരീക്ഷണം തന്നെയാണെന്ന്; അല്ലാഹുവിന്റെ അടുക്കൽ വമ്പിച്ച തായ പ്രതിഫലമുണ്ടെന്നും.**

﴾27﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ لَاتَخُونُوا നിങ്ങൾ വഞ്ചി (ചതി) ക്കരുത് اللَّهَ അല്ലാഹുവിനെ وَالرَّسُولَ റസൂലിനെയും وَتَخُونُوا നിങ്ങൾ വഞ്ചിക്കുകയും (അരുത്) أَمَانَاتِكُمْ നിങ്ങളുടെ അമാനത്തുകളെ, വിശ്വസ്തതകളെ وَأَنْتُمْ നിങ്ങൾ (ആയി രിക്കെ) تَعْلَمُونَ നിങ്ങൾ അറിയു (മായിരിക്കെ), അറിഞ്ഞും കൊണ്ടു ﴾28﴿ وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുവിൻ أَنَّمَاأَمْوَالُكُمْ നിങ്ങളുടെ സ്വത്തുക്കളാണെന്ന് وَأَوْلَادُكُمْ നിങ്ങളുടെ സന്താനങ്ങളും, മക്കളും فِتْنَةٌ ഒരു പരീക്ഷണം (മാത്രം തന്നെ) وَأَنَّاللَّهَ അല്ലാഹുവാണെന്നും عِنْدَهُ അവന്റെ അടുക്കലുണ്ട് (എന്നും) أَجْرٌ പ്രതി ഫലം, കൂലി عَظِيمٌ വമ്പിച്ച, മഹത്തായ

അബൂലുബാബത്തൽ അൻസ്വാരി (റ) യുടെ ഒരു സംഭവത്തെത്തുടർന്നാണ് ഈ വചനം അവതരിച്ചതെന്ന് ഇമാം സുഹ്‌രീ (റ) യും വേറെ ചിലരും പ്രസ്താവിച്ചതായി ചില രിവായത്തുകളിൽ വന്നിരിക്കുന്നു. സംഭവം ഇപ്രകാരമാണ്: ബനൂക്വുറയ്ദ്വ യുദ്ധ ത്തിൽ യഹൂദികൾ ഉപരോധം ചെയ്യപ്പെട്ടിരുന്ന അവസരത്തിൽ ഒരു മദ്ധ്യസ്ഥ തീരുമാ നത്തിന്നു കീഴടങ്ങുന്നതിനെ സംബന്ധിച്ചു അവരുമായി സംഭാഷണം നടത്തുവാൻ അബൂലുബാബഃ (റ) യെ തിരുമേനി അവരുടെ അടുക്കലേക്കയച്ചു. അദ്ദേഹം ബനൂ ക്വുറയ്ദ്വയുമായി സഖ്യബന്ധം ഉണ്ടായിരുന്ന ആളായിരുന്നു. തങ്ങൾ എന്തു ചെയ്യണ മെന്ന് അവർ അദ്ദേഹത്തോട് ആലോചിക്കുകയുണ്ടായി. അദ്ദേഹം വ്യക്തമായി ഒന്നും പറഞ്ഞില്ലെങ്കിലും കൈകൊണ്ടു കഴുത്തിലേക്ക് ആംഗ്യം കാണിച്ചുകൊണ്ട് കൊലയാ

യിരിക്കും അതിന്റെ പര്യവസാനമെന്നു സൂചന നൽകി. അനന്തരം, അല്ലാഹുവിനെയും റസൂലിനെയും വഞ്ചിക്കുകയാണ് താൻ ചെയ്തതെന്ന് അദ്ദേഹത്തിന് ബോധം വന്നു. താൻ മരണപ്പെടുകയോ, തന്റെ പശ്ചാത്താപം അല്ലാഹു സ്വീകരിക്കുകയോ ചെയ്യുന്ന തുവരെ താൻ ഒന്നും കഴിക്കുകയില്ലെന്ന് ശപഥം ചെയ്തുകൊണ്ട് പള്ളിയിൽ പോയി ഒരു തൂണിൻമേൽ തന്നെ സ്വയം കെട്ടി ബന്ധിച്ചു. ഒമ്പതുദിവസം അങ്ങിനെ കഴിഞ്ഞു. അന്നപാനീയങ്ങൾ ഉപേക്ഷിച്ചത് നിമിത്തം പരവശനായി ബോധം കെട്ടുവീഴുകയായി. പിന്നീട് അല്ലാഹു അദ്ദേഹത്തിന്റെ പശ്ചാത്താപം സ്വീകരിച്ചു. നബിﷺ ആ വിവരം അറിയിച്ചപ്പോൾ, ജനങ്ങൾ അദ്ദേഹത്തെ അനുമോദിക്കുകയും, അദ്ദേഹത്തെ അഴിച്ചു വിടുവാൻ ശ്രമിക്കുകയും ചെയ്തു. പക്ഷേ, അദ്ദേഹം വിസമ്മതിച്ചു. റസൂൽﷺ തിരുമേ നിയല്ലാതെ മറ്റാരും തന്നെ അഴിച്ചുവിടേണ്ടതില്ലെന്ന് പറഞ്ഞു. അവസാനം തിരുമേനി തന്നെ അഴിച്ചുവിട്ടു. ഇതാണ് സംഭവത്തിന്റെ ചുരുക്കം. വേറെ ചില സംഭവങ്ങളും ഈ വചനങ്ങളുടെ അവതരണ ഹേതുവായി ഉദ്ധരിക്കപ്പെടാറുണ്ട്. അവതരണഹേതു ഏതാ യിരുന്നാലും ശരി, ഈ വചനങ്ങളിലെ കൽപന എല്ലാവർക്കും ബാധകമാണെന്നുള്ള തിൽ സംശയമോ, അഭിപ്രായ വ്യത്യാസമോ ഇല്ല.

അല്ലാഹുവിന്റെയും, റസൂലിന്റെയും കൽപനാ നിർദ്ദേശങ്ങളെ ലംഘിക്കുന്ന എല്ലാ പ്രവർത്തികളും അവരെ വഞ്ചിക്കലാണെന്ന് പറയാമെങ്കിലും, അത് രഹസ്യമായോ, ഉപാ യരൂപത്തിലോ ആകുമ്പോഴാണ് ശരിക്കും വഞ്ചനയായിത്തീരുന്നത്. അല്ലാഹുവിന്റെയും റസൂലിന്റെയും ഭാഗത്തുനിന്നോ, മനുഷ്യരുടെ ഭാഗത്തുനിന്നോ വിശ്വാസപൂർവ്വം ബാധ്യത ഏൽപിക്കപ്പെട്ട എല്ലാതരം കാര്യങ്ങളിലും നടത്തപ്പെടുന്ന കൃത്രിമങ്ങൾ 'അമാനത്തു' കളെ വഞ്ചിക്കലുമാകുന്നു. അല്ലാഹുവിന്റെയും റസൂലിന്റെയും വചനങ്ങളെ ദുർവ്യാ ഖ്യാനം ചെയ്യുക, തെളിവ് നൽകേണ്ടുന്ന സന്ദർഭങ്ങളിൽ മൗനമവലംബിക്കുക, ആവശ്യം നേരിടുമ്പോൾ യഥാർത്ഥ മതവിധി വ്യക്തമാക്കാതെ മൂടിവെക്കുക അവസരത്തിനൊ പ്പിച്ചു ഫത്‌വ കൊടുക്കുക, സകാത്തിന്റെ കടമകളിൽനിന്നും മറ്റും ഒഴിവാകുവാൻ വേണ്ടി ധനം കൃത്രിമക്കൈമാറ്റം നടത്തുക, മറ്റുള്ളവരുടെ ദൃഷ്ടിയിൽപ്പെടാത്തപ്പോൾ നിർബ ന്ധാനുഷ്ഠാനങ്ങൾ ഒഴിവാക്കുക. അന്യരുടെ സ്വത്തുക്കളുടെ കൈകാര്യം നടത്തുമ്പോൾ അവർക്ക് നഷ്ടം വരുത്തുന്ന ഇടപാടുകൾ നടത്തുക, സൂക്ഷിക്കുവാൻ ഏറ്റുവാങ്ങിയ വസ്തുക്കളെ മൂടിവെക്കുക, മറ്റുള്ളവരുടെ രഹസ്യവിവരങ്ങൾ പുറത്തറിയിക്കുക, മുസ്‌ലിം കളുടെ രഹസ്യം അവരുടെ ശത്രുക്കളെ മനസ്സിലാക്കുക എന്നിങ്ങനെയുള്ള അനേകം കാര്യങ്ങൾ ഈ ഇനത്തിൽ ഉൾപ്പെടുന്നു.

ഒരാൾ ഒരു വർത്തമാനം പറയുമ്പോൾ, അത് പുറമെ ആരെങ്കിലും കേൾക്കുന്നുണ്ടോ എന്നുള്ള ശങ്ക നിമിത്തം അയാൾ തിരിഞ്ഞുനോക്കുന്നപക്ഷം ആ വർത്തമാനം ഒരു 'അമാനത്താ' യിരിക്കും– അഥവാ അത് പിന്നെ പരസ്യമാക്കിക്കൂടാ–എന്നുപോലും ചില ഹദീഥുകളിൽ വന്നിട്ടുള്ളത് പ്രസ്താവ്യമാകുന്നു. കപടവിശ്വാസിയുടെ ലക്ഷണം മൂന്നാ ണെന്നും വർത്തമാനത്തിൽ കളവുപറയലും, വാഗ്ദത്തം ലംഘിക്കലും, വിശ്വസിച്ചാൽ ചതിക്കലുമാണ് ആ മൂന്നു ലക്ഷണങ്ങളെന്നും, അവൻ നോമ്പും നമസ്കാരവും അനു ഷ്ഠിക്കുകയും താൻ മുസ്‌ലിമാണെന്ന് വാദിക്കുകയും ചെയ്താലും അവൻ കപടവി ശ്വാസി തന്നെയാണെന്നും ഹദീഥിൽ വന്നിട്ടുള്ളതും പ്രസിദ്ധമത്രെ.

അല്ലാഹു മനുഷ്യന് നൽകിയ വമ്പിച്ച രണ്ടു അനുഗ്രഹങ്ങളാണ് സ്വത്തും മക്കളും. ഓരോന്നിലും പാലിക്കുകയും ഗൗനിക്കുകയും ചെയ്യേണ്ടുന്ന കാര്യങ്ങൾ യഥാവിധി നിർവ്വഹിക്കുന്നപക്ഷം ഇഹത്തിൽ മാത്രമല്ല, പരത്തിലും അവ രണ്ടും വളരെയധികം

പ്രയോജനകരമായിരിക്കും. അതേ സമയത്ത് മനുഷ്യൻ ചെയ്യുന്ന അക്രമങ്ങളിലും പാപങ്ങളിലും വലിയൊരു ഭാഗവും സ്വന്തം കടമകൾ നിറവേറ്റാതിരിക്കുന്നതിൽ ഒരു പ്രധാന പങ്കും സ്വന്തം മക്കൾ കാരണമായോ, സ്വത്ത് കാരണമായോ ആയിരിക്കുമെന്നത് ഒരു നിത്യസത്യമാണ് താനും. ശ്രദ്ധാപൂർവ്വം രണ്ടും കൈകാര്യം ചെയ്യാത്തപക്ഷം നേട്ടത്തെക്കാൾ കോട്ടം ലഭിക്കുവാനാണ് കൂടുതൽ സാധ്യത. രണ്ടിനോടും മനുഷ്യനുള്ള പ്രേമമാകട്ടെ, ജന്മസിദ്ധവുമാകുന്നു. ആകയാൽ രണ്ടിന്റെയും ബാഹ്യമായ നന്മയിലും അഭിവൃദ്ധിയിലും അവൻ ഉൽസുകനായിരിക്കുകയും സ്വന്തം നൻമയെക്കുറിച്ചും അവയിൽ അനുവർത്തിക്കപ്പെടേണ്ടുന്ന കടമകളെക്കുറിച്ചും അശ്രദ്ധനായിത്തീരുകയും ചെയ്യുന്നു. അങ്ങനെ ആ രണ്ടും നിമിത്തം അവൻ അല്ലാഹുവിങ്കൽ ശിക്ഷക്ക് അർഹനായിത്തീരുകയും ചെയ്യും.അതുകൊണ്ട് സ്വത്തും മക്കളും വേണ്ടതുപോലെ കൈകാര്യം ചെയ്തു രണ്ടും തങ്ങളുടെ നൻമക്കുള്ള മാർഗമായിരിക്കുവാൻ ശ്രമിക്കണമെന്നും നേരെ മറിച്ചു ദുരുപയോഗപ്പെടുത്തി തിൻമക്ക് കാരണമാക്കരുതെന്നും അല്ലാഹു സത്യവിശ്വാസികളെ ഓർമിപ്പിക്കുന്നു. 'നിങ്ങളുടെ സ്വത്തുക്കളും സന്താനങ്ങളും ഒരു പരീക്ഷണം തന്നെയാണെന്നു നിങ്ങൾ അറിഞ്ഞിരിക്കണം.' وَاعْلَمُوا أَنَّمَا أَمْوَالُكُمْ وَأَوْلَادُكُمْ فِتْنَةٌ എന്ന് പറഞ്ഞതിന്റെ താൽപര്യം അതാണ്. അവ രണ്ടിന്റെയും നന്മയേക്കാൾ നിങ്ങളുടെ പാരത്രികമായ നന്മക്കാണ് നിങ്ങൾ പ്രാധാന്യം കൽപിക്കേണ്ടതെന്നും ചൂണ്ടിക്കാട്ടിയിരിക്കുന്നു.(وَأَنَّ اللَّهَ عِندَهُ أَجْرٌ عَظِيمٌ)

സൂറത്തുൽ മുനാഫിഖൂനിൽ പറയുന്നു: يَا أَيُّهَا الَّذِينَ آمَنُوا لَا تُلْهِكُمْ أَمْوَالُكُمْ الآية (സാരം: വിശ്വസിച്ചവരേ, നിങ്ങളുടെ സ്വത്തുക്കളാകട്ടെ, മക്കളാകട്ടെ അല്ലാഹുവിന്റെ സ്മരണയിൽ നിന്ന് നിങ്ങളെ അശ്രദ്ധയിലാക്കരുത്. അങ്ങിനെ ആരെങ്കിലും ചെയ്യുന്ന പക്ഷം അവരത്രെ നഷ്ടക്കാർ) നബിﷺ പറയുന്നു: 'എന്റെ ദേഹം യാതൊരുവന്റെ കയ്യിലാണോ അവൻ തന്നെ സത്യം! നിങ്ങളിൽ ഒരാൾക്ക് അവന്റെ സ്വന്തം ദേഹത്തെയും, അവന്റെ വീട്ടുകാരെയും അവന്റെ ധനത്തെയും എല്ലാ മനുഷ്യരെയുംകാൾ അധികം ഇഷ്ടപ്പെട്ടവൻ ഞാനായിത്തീരുന്നതുവരെ അവൻ സത്യവിശ്വാസിയാകുകയില്ല. (ബു.മു)

## വിഭാഗം - 4

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ إِن تَتَّقُواْ ٱللَّهَ يَجۡعَل لَّكُمۡ فُرۡقَانٗا وَيُكَفِّرۡ عَنكُمۡ سَيِّـَٔاتِكُمۡ وَيَغۡفِرۡ لَكُمۡۗ وَٱللَّهُ ذُو ٱلۡفَضۡلِ ٱلۡعَظِيمِ ﴿٢٩﴾

**﴾29﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുന്നപക്ഷം, അവൻ നിങ്ങൾക്ക് (സത്യാസത്യ) വിവേചനം ഏർപ്പെടുത്തിത്തരുന്നതാണ്; നിങ്ങളുടെ തിന്മകളെ അവൻ മൂടിവെ(ച്ചു മാപ്പാ)ക്കുകയും, നിങ്ങൾക്ക് പൊറുത്തു തരുകയും ചെയ്യും.**

**അല്ലാഹുവാകട്ടെ, മഹത്തായ അനുഗ്രഹം (അഥവാ ഔദാര്യം) ഉള്ളവനാകുന്നു.**

﴾29﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ إِنْ تَتَّقُوا നിങ്ങൾ സൂക്ഷിക്കുന്നപക്ഷം اللَّهَ അല്ലാഹുവിനെ يَجْعَلْ അവൻ ആക്കി (ഏർപ്പെടുത്തി)ത്തരും لَكُمْ നിങ്ങൾക്ക് فُرْقَانًا വിവേചനം وَيُكَفِّرْ മൂടി (മറച്ചു) വെക്കുകയും ചെയ്യും عَنْكُمْ നിങ്ങൾക്ക്, നിങ്ങളിൽ നിന്ന് سَيِّئَاتِكُمْ നിങ്ങളുടെ തിന്മകളെ وَيَغْفِرْ لَكُمْ നിങ്ങൾക്ക് പൊറുത്തുതരുകയും ചെയ്യും وَاللَّهُ അല്ലാഹുവാകട്ടെ ذُو الْفَضْلِ അനുഗ്രഹം (ഔദാര്യം, ദയവു) ഉള്ളവനാണ് الْعَظِيمِ മഹത്തായ, വമ്പിച്ച

സാരം: അല്ലാഹുവിന്റെ വിധി വിലക്കുകൾ പാലിച്ചുകൊണ്ട് അവനെ സൂക്ഷിക്കുന്ന പക്ഷം, സത്യാസത്യങ്ങൾ ഇന്നതാണെന്നും നല്ലതും തീയതും ഏതൊക്കെയാണെന്നും തിരിച്ചറിയുവാനുള്ള മാർഗദർശനവും വെളിച്ചവും നൽകി നിങ്ങളെ അവൻ അനുഗ്രഹിക്കുന്നതാണ്. പിന്നെ, നേർമാർഗം കാണാതെയോ, രക്ഷാമാർഗം തിരിച്ചറിയാതെയോ നിങ്ങൾ നട്ടം തിരിയേണ്ടി വരികയില്ല. നിങ്ങളുടെ പക്കൽ വന്നുപോകുന്ന തെറ്റുകുറ്റങ്ങളെ അവൻ വിട്ടുപൊറുത്തുതരുകയും ചെയ്യും.

وَإِذْ يَمْكُرُ بِكَ ٱلَّذِينَ كَفَرُوا۟ لِيُثْبِتُوكَ أَوْ يَقْتُلُوكَ أَوْ يُخْرِجُوكَ ۚ

**﴾30﴿(നബിയേ) അവിശ്വസിച്ചവർ നിന്നെപ്പറ്റി (ഗൂഢ) തന്ത്രം പ്രയോഗിച്ചിരുന്ന (ഗൂഢാലോചന നടത്തിയിരുന്ന) സന്ദർഭം (ഓർക്കുക) അവർ നിന്നെ (പിടിച്ചു) ബന്ധിക്കുകയോ, അല്ലെങ്കിൽ കൊലപ്പെടുത്തുകയോ, അല്ലെങ്കിൽ (നാട്ടിൽ നിന്ന്) പുറത്താക്കുകയോ ചെയ്‌വാൻ വേണ്ടി.**

وَيَمْكُرُونَ وَيَمْكُرُ ٱللَّهُ ۖ وَٱللَّهُ خَيْرُ ٱلْمَـٰكِرِينَ ﴿٣٠﴾

**അവർ (ഗൂഢ) തന്ത്രം നടത്തുന്നു. അല്ലാഹുവും (ഗൂഢ) തന്ത്രം നടത്തുന്നു. അല്ലാഹുവാകട്ടെ, (ഗൂഢ) തന്ത്രം നടത്തുന്നവരിൽ വെച്ച് ഉത്തമനാകുന്നു.**

﴾30﴿ وَإِذْيَمْكُرُ (ഗൂഢ) തന്ത്രം പ്രയോഗിച്ചിരുന്ന സന്ദർഭം بِكَ നിന്നെപ്പറ്റി, നിന്നെക്കൊണ്ട് الَّذِينَ كَفَرُوا അവിശ്വസിച്ചവർ لِيُثْبِتُوكَ അവർ നിന്നെ ബന്ധിക്കുവാൻ വേണ്ടി أَوْ يَقْتُلُوكَ അല്ലെങ്കിൽ നിന്നെ കൊല്ലു (വധിക്കു) വാൻ أَوْ يُخْرِجُوكَ അല്ലെങ്കിൽ നിന്നെ പുറത്താക്കുവാൻ وَيَمْكُرُونَ അവർ (ഗൂഢ) തന്ത്രം പ്രയോഗിക്കുന്നു وَيَمْكُرُ اللَّهُ അല്ലാഹുവും തന്ത്രം പ്രയോഗിക്കുന്നു وَاللَّهُ അല്ലാഹുവാകട്ടെ خَيْرُ الْمَاكِرِينَ തന്ത്രം പ്രയോഗിക്കുന്നവരിൽ ഉത്തമനാണ്.

നബി തിരുമേനിﷺക്ക് അല്ലാഹു നൽകിയ മഹത്തായ ഒരു അനുഗ്രഹം അനുസ്മരിപ്പിക്കുകയാണ്. ഖുറൈശികളുടെ ഒരു ഗൂഢാലോചനയെത്തുടർന്നാണ് നബി

ﷺയുടെ മദീനാ ഹിജ്‌റഃയുണ്ടായത്. ആ സംഭവമാണ് ഈ വചനത്തിൽ പരാമർശിക്കപ്പെട്ടിരിക്കുന്നത്. പല രിവായത്തുകളിലൂടെയും വന്നിട്ടുള്ള ആ സംഭവത്തിന്റെ രൂപം ചുരുക്കത്തിൽ ഇപ്രകാരമാകുന്നു:-

തിരുമേനിയുടെ പിതൃവ്യൻ അബൂത്വാലിബ് സത്യവിശ്വാസം സ്വീകരിച്ചില്ലെങ്കിലും ക്വുറൈശികളിൽ അദ്ദേഹത്തിനുണ്ടായിരുന്ന സ്ഥാനമാനവും, തന്റെ സഹോദര പുത്രനും പോറ്റുമകനുമായിരുന്ന നബിﷺയോട് അദ്ദേഹത്തിനുണ്ടായിരുന്ന അളവറ്റ വാൽസല്യവും നിമിത്തം അദ്ദേഹം തിരുമേനിക്ക് സദാ ഒരു വമ്പിച്ച താങ്ങും തണലുമായിരുന്നു. അദ്ദേഹത്തിന്റെ മരണശേഷം ശത്രുക്കളുടെ ശത്രുതയും വീറും വർദ്ധിച്ചു. അതോടുകൂടി മദീനയിൽ നിന്ന് ഹജ്ജിനു മക്കയിൽ വന്നിരുന്ന കുറേ ആളുകൾ നബിﷺയിൽ വിശ്വസിച്ചു തിരിച്ചുപോകുകയും ഉണ്ടായി. മദീനയിൽ ഇസ്‌ലാം പ്രചരിപ്പിക്കുവാനും അവിടെ ചെല്ലുന്ന മുസ്‌ലിംകളെ സഹായിക്കുവാനും അവർ ബൈഅത്ത് (പ്രതിജ്ഞ) ചെയ്കയും ചെയ്തിരുന്നു. അങ്ങനെ മദീനയിൽ ഇസ്‌ലാം പ്രചരിച്ചുകൊണ്ടിരിക്കുകയും മുസ്‌ലിംകൾ ക്രമേണ അവിടെ ചെന്നു അഭയം പ്രാപിച്ചുകൊണ്ടിരിക്കുകയും ചെയ്തു. ഇത് ക്വുറൈശികളെ കൂടുതൽ ക്ഷുഭിതരാക്കി. മേലിൽ മുഹമ്മദിനെ ഇങ്ങനെ വിട്ടാൽ, തങ്ങളുടെ ഭാവി അപകടത്തിലാണെന്ന് അവർ കണ്ടു. ഒരു അവസാന തീരുമാനമെടുക്കുവാൻ തങ്ങളുടെ കാര്യാലോചനാ മന്ദിരമായ ദാറുന്നദ്‌വയിൽ ക്വുറൈശീ നേതാക്കൾ ഒരു യോഗം ചേർന്നു. യോഗം തുടങ്ങവെ, താൻ നജ്ദുകാരനാണെന്നും, യോഗത്തിന്റെ ചർച്ചാവിഷയത്തിൽ തനിക്കും ചില അഭിപ്രായങ്ങൾ വെക്കുവാനുണ്ടെന്നും സ്വയം പരിചയപ്പെടുത്തിക്കൊണ്ട് ഒരു വന്ദ്യവയോധികന്റെ വേഷത്തിൽ ഇബ്‌ലീസും അതിൽ സംബന്ധിക്കയുണ്ടായെന്നും ചില രിവായത്തുകളിൽ കാണുന്നു. ഇത് ശരിയാണെങ്കിൽ, അതിൽ അസാംഗത്യമൊന്നുമില്ലതാനും. വാസ്തവം അല്ലാഹുവിനറിയാം.

മുഹമ്മദിനെ എന്ത് ചെയ്യണമെന്നാണ് യോഗത്തിന്റെ ആലോചനാ വിഷയം. മരണം വരെ അവനെ ബന്ധനത്തിലാക്കുക എന്നായിരുന്നു ഒരു അഭിപ്രായം. അങ്ങിനെ ചെയ്താൽ, അവന്റെ ആൾക്കാർ ക്രമേണ സംഘടിച്ചു കൊണ്ട് അവനെരക്ഷപ്പെടുത്തിയേക്കാമെന്ന് പറഞ്ഞു ഈ ഒരഭിപ്രായം തള്ളപ്പെട്ടു. അവനെ രാജ്യത്തുനിന്ന് ബഹിഷ്കരിക്കുന്നപക്ഷം, നമുക്ക് അവനെക്കൊണ്ടുള്ള ശല്യത്തിൽ നിന്ന് മോചനം ലഭിക്കുമെന്നായിരുന്നു മറ്റൊരഭിപ്രായം. അങ്ങിനെ ചെയ്താൽ തന്റെ സംസാരമാധുര്യവും, ജനങ്ങളെ വശീകരിക്കുവാനുള്ള സാമർത്ഥ്യവും കാരണം വിദേശങ്ങളിൽ അവന്റെ മതം പ്രചരിക്കുവാൻ ഇടവരും. അങ്ങനെ കൂടുതൽ ജനസ്വാധീനം നേടി അവൻ നമ്മെ ആക്രമിക്കും എന്നിങ്ങനെയുള്ള ന്യായത്തിൽ ആ അഭിപ്രായവും തള്ളപ്പെട്ടു. അവസാനത്തെ അഭിപ്രായം-ഇതിന്റെ അവതാരകൻ അബൂജഹലായിരുന്നു-ഇതായിരുന്നു: എല്ലാ ഗോത്രത്തിൽ നിന്നും കരുത്തനായ ഓരോ യുവാവിനെ തിരഞ്ഞെടുത്ത് അവരെല്ലാവരും കൂടി ഒപ്പം മുഹമ്മദിനെ വെട്ടിക്കൊല്ലുക. ഇങ്ങിനെ ചെയ്താൽ, അവനെക്കൊണ്ടുള്ള ശല്യം തീരുന്നതിനു പുറമെ, എല്ലാ ഗോത്രക്കാരോടും ഒന്നിച്ചു പ്രതികാര നടപടിക്കൊരുങ്ങുവാൻ അവന്റെ കുടുംബത്തിന് കഴിയാതെ വരുകയും ചെയ്യും. അതല്ല, പതിവുപ്രകാരം തെണ്ടം വാങ്ങി, പ്രതിക്രിയ ചെയ്യാതെ അവർ തൃപ്തിപ്പെടുകയാണെങ്കിൽ അത് നമുക്ക് എല്ലാവർക്കും ചേർന്നുകൊടുത്തു തീർക്കുകയും ചെയ്യാമല്ലോ. ഈ അഭിപ്രായം സർവ്വസമ്മതമായി അംഗീകരിക്കപ്പെട്ടു. ഒരു രാത്രി തിരുമേനിയുടെ വീടുവളഞ്ഞു തിരുമേനി പുറത്തിറങ്ങുന്ന തക്കം നോക്കി പെട്ടെന്ന് ആ കൃത്യം നടപ്പിൽ വരുത്തുവാനായിരുന്നു പരിപാടി.

ജിബ്‌രീൽ (അ) മുഖേന അല്ലാഹു നബിﷺക്കു ഈ വിവരം അറിയിക്കുകയും ഹിജ്റഃ പോയിക്കൊള്ളുവാൻ അനുവാദം നൽകുകയും ചെയ്തു. അന്നു രാത്രി, തിരുമേനി സാധാരണ കിടക്കാറുള്ള സ്ഥാനത്ത് അവിടുന്ന് ഉപയോഗിക്കാറുള്ള പുതപ്പും ധരിച്ചു അലിയെ (റ) കിടക്കുവാൻ ഏർപ്പാട് ചെയ്തു കൊണ്ട് നബി ﷺ പുറത്തിറങ്ങി. സൂഃയാസീനിലെ 9-ാം വചനം (*) ഓതിക്കൊണ്ട് സശാന്തം അവിടുന്ന് വീടുവളഞ്ഞ ശത്രുക്കളുടെ ഇടയിൽക്കൂടി അവരറിയാതെ സ്ഥലം വിട്ടു. നേരെ അബൂബക്ർ (റ)ന്റെ വീട്ടിൽ ചെന്നു. മുൻകൂട്ടി ഒരുക്കി നിർത്തിയിരുന്ന വാഹനത്തിൽ ഏറിക്കൊണ്ട് രണ്ടുപേരും ഥൗർമലയിലെ ഗുഹയിൽപോയി ഒളിച്ചിരുന്നു. നേരം പുലർന്നപ്പോഴാണ് ശത്രുക്കൾക്ക് തങ്ങളുടെ അമളി മനസ്സിലായത്. അവർ നാലുപാടും ഓടി. വിളിയും തെളിയുമായി. കൂട്ടത്തിൽ ആ ഗുഹാമുഖത്തും എത്തി. പക്ഷേ ഗുഹാമുഖത്ത് എട്ടുകാലി വലകെട്ടിയിരുന്നത് കണ്ടപ്പോൾ അതിൽ ആരുമില്ലെന്ന് സമാധാനിച്ച് അവർ വിട്ടുപോകുകയാണ് ചെയ്തത്. മൂന്നാം ദിവസം ഒരു വഴികാട്ടിയോടൊപ്പം തിരുമേനിയും, അബൂബക്റും (റ) മദീനയിലേക്കു യാത്ര തുടരുകയും ചെയ്തു.

അവിശ്വാസികളുടെ ഗൂഢതന്ത്രം കൊണ്ടുദ്ദേശ്യം എന്താണെന്ന് ഇതിൽനിന്ന് വ്യക്തമാണല്ലോ. അതിനെതിരെ അല്ലാഹു സ്വീകരിച്ചതും അവരുടെ ഗൂഢാലോചനയെ പരാജയപ്പെടുത്തിയതുമായ ആ നടപടിയാണ് അല്ലാഹുവിന്റെ ഗൂഢതന്ത്രം കൊണ്ടു ഇവിടെ വിവക്ഷ. അന്യർക്കെതിരെ ഗൂഢമായി നടത്തപ്പെടുന്ന സംരംഭങ്ങൾക്കാണ് مَكْر (മക്ർ) എന്ന് പറയപ്പെടുന്നത്. അതിനെതിരെ അല്ലാഹു നടപ്പിൽ വരുത്തുന്ന രഹസ്യ നടപടിക്കാണ് مكر الله (അല്ലാഹുവിന്റെ തന്ത്രം) എന്ന് പറഞ്ഞത്. അല്ലാഹുവിന്റെ തന്ത്രം ന്യായയുക്തവും, അതിസമർത്ഥവും ആയിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. അതുകൊണ്ടാണ് ഏറ്റവും ഉത്തമനായ തന്ത്രക്കാരൻ ( خَيْرُ الْمَاكِرِينَ ) എന്ന് അല്ലാഹുവിനെപ്പറ്റി പറഞ്ഞതും.

وَإِذَا تُتْلَىٰ عَلَيْهِمْ ءَايَـٰتُنَا قَالُوا۟ قَدْ سَمِعْنَا لَوْ نَشَآءُ لَقُلْنَا مِثْلَ هَـٰذَآ ۙ إِنْ هَـٰذَآ إِلَّآ أَسَـٰطِيرُ ٱلْأَوَّلِينَ ﴿٣١﴾

**﴾31﴿ അവർക്ക് [അവിശ്വാസികൾക്ക്] നമ്മുടെ ആയത്തു [ലക്ഷ്യം]കൾ ഓതിക്കേൾപ്പിക്കുന്നതായാൽ അവർ പറയും: 'ഞങ്ങൾ കേട്ടു കഴിഞ്ഞു: ഞങ്ങൾ (വേണമെന്ന്) ഉദ്ദേശിക്കുന്നതായാൽ ഇതുപോലെ ഞങ്ങളും പറയുകതന്നെ ചെയ്യും. ഇത് പൂർവ്വികൻമാരുടെ പുരാണകഥകളല്ലാതെ (മറ്റൊന്നും) അല്ല.'**

***(*) وَجَعَلْنَا مِنۢ بَيْنِ أَيْدِيهِمْ سَدًّا وَمِنْ خَلْفِهِمْ سَدًّا എന്ന് തുടങ്ങിയ വചനമാണിത്. സാരം ഇതാണ്: അവരുടെ മുമ്പിലും അവരുടെ പിമ്പിലും നാം ഓരോ തടവു ഏർപ്പെടുത്തിയിരിക്കുന്നു. അങ്ങനെ നാം അവരെ മൂടിക്കളഞ്ഞിരിക്കുന്നു. അതിനാൽ അവർ കാണുന്നതല്ല.***

﴾31﴿ وَإِذَا تُتْلَىٰ ഓതിക്കൊടുക്കപ്പെടുന്നതായാൽ عَلَيْهِمْ അവരുടെ മേൽ, അവർക്ക് آيَاتُنَا നമ്മുടെ ആയത്തുകൾ قَالُوا അവർ പറയും പറയുകയായി قَدْ سَمِعْنَا ഞങ്ങൾ കേട്ടിട്ടുണ്ട്, കേട്ടു കഴിഞ്ഞു لَوْ نَشَاءُ ഞങ്ങൾ ഉദ്ദേശിക്കുന്നതായാൽ لَقُلْنَا ഞങ്ങൾ പറയുക തന്നെ ചെയ്തിരുന്നു مِثْلَ هَٰذَا ഇതുപോലെ إِنْ هَٰذَا ഇതല്ല إِلَّا أَسَاطِيرُ പുരാണ കഥകൾ (ഐതിഹ്യങ്ങൾ) അല്ലാതെ الْأَوَّلِينَ പൂർവ്വികൻമാരുടെ

---

നിഷേധത്തിൽ നിന്നും മർക്കടമുഷ്ടിയിൽനിന്നും ബഹിർഗമിക്കുന്ന പരിഹാസവും ധിക്കാരവുമെന്നതിൽ കവിഞ്ഞു അവരുടെ ഈ വാക്കുകൾക്ക് ഒരർത്ഥവുമില്ല. അവരുടെ ഹൃദയം എത്രമേൽ കടുത്തു ദുഷിച്ചുപോയിട്ടുണ്ടെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നത് നോക്കുക:

وَإِذْ قَالُوا۟ ٱللَّهُمَّ إِن كَانَ هَٰذَا هُوَ ٱلْحَقَّ مِنْ عِندِكَ فَأَمْطِرْ عَلَيْنَا حِجَارَةً مِّنَ ٱلسَّمَآءِ أَوِ ٱئْتِنَا بِعَذَابٍ أَلِيمٍ ﴿٣٢﴾

**﴾32﴿ അവർ പറഞ്ഞ സന്ദർഭവും (ഓർക്കുക): 'അല്ലാഹുവേ, ഇതുതന്നെയാണ് നിന്റെ പക്കൽനിന്നുള്ള യഥാർത്ഥ (സത്യ)മെങ്കിൽ, ഞങ്ങളുടെ മേൽ നീ ഒരു കല്ലു (മഴ) വർഷിപ്പിച്ചേക്കുക! അല്ലെങ്കിൽ ഞങ്ങൾക്ക് വല്ല വേദനയേറിയ ശിക്ഷയും കൊണ്ടുവരുക!'**

---

﴾32﴿ وَإِذْ قَالُوا അവർ പറഞ്ഞ സന്ദർഭവും اللَّهُمَّ അല്ലാഹുവേ إِنْ كَانَ هَٰذَا ഇതാണെങ്കിൽ هُوَ الْحَقَّ ഇതു തന്നെ യഥാർത്ഥം (എങ്കിൽ) مِنْ عِنْدِكَ നിന്റെ പക്കൽ നിന്നുള്ള فَأَمْطِرْ എന്നാൽ നീ (മഴ) വർഷിപ്പിക്കുക عَلَيْنَا ഞങ്ങളിൽ, ഞങ്ങൾക്ക് حِجَارَةً ഒരു കല്ലു (മഴ) مِنَ السَّمَاءِ ആകാശത്തുനിന്ന് أَوِ ائْتِنَا അല്ലെങ്കിൽ ഞങ്ങൾക്ക് വാ, തരുക بِعَذَابٍ വല്ല ശിക്ഷയും കൊണ്ട്, ശിക്ഷയെ أَلِيمٍ വേദനയേറിയ

---

മുഹമ്മദ് പ്രബോധനം ചെയ്യുന്ന ഇതൊക്കെത്തന്നെയാണ് നിന്റെ വക സത്യയാഥാർത്ഥ്യമെങ്കിൽ, അതിലൊന്നും വിശ്വസിക്കുവാൻ ഞങ്ങൾ തയ്യാറില്ല. കൽമഴ വർഷിപ്പിച്ചോ, മറ്റു വല്ല കഠിന ശിക്ഷയും നൽകിയോ ഞങ്ങളെ ശിക്ഷിച്ചാലും ശരി, ഞങ്ങൾ അതിന് വഴങ്ങാൻ പോകുന്നില്ല എന്നാണല്ലോ ആ മുശ്രിക്കുകൾ പറയുന്നതിന്റെ താൽപര്യം. ധിക്കാരത്തിന്റെ കാഠിന്യവും അതേ സമയം വിഡ്ഢിത്തത്തിന്റെ പാരമ്യവും നോക്കുക! ദുർവാശിയും ധിക്കാരബുദ്ധിയും ഇണങ്ങിച്ചേർന്നാൽ മനുഷ്യൻ എന്തും പ്രവർത്തിക്കുവാൻ മടിക്കയില്ല. അവർ 'പറഞ്ഞു' എന്നത് കൊണ്ടുദ്ദേശ്യം എല്ലാ മുശ്രിക്കുകളും അങ്ങിനെ പറഞ്ഞിരുന്നുവെന്നല്ല. നേതാക്കളും അതിദുഷ്ടരുമായ ചിലർ പറയുകയും, മറ്റുള്ളവർ അതേറ്റു പറഞ്ഞുകൊണ്ടിരിക്കുകയും ചെയ്തിരുന്നുവെന്നത്രേ ഉദ്ദേശ്യം.

മുശ്രിക്കുകളെ സംബന്ധിച്ചിടത്തോളം അവർ അല്ലാഹുവിനെ പാടെ നിഷേധിക്കുന്നവരല്ല. അവനോട് മറ്റു ദൈവങ്ങളെ പങ്കുചേർക്കുകയും ആ അടിസ്ഥാനത്തിലുള്ള

പല ദുർന്നടപ്പുകളെയും മതാചാരങ്ങളാക്കുകയുമാണവർ ചെയ്യുന്നത്. അതിനെപ്പറ്റി ആക്ഷേപിക്കുന്നതാണ് നബിﷺയുടെയും ക്വുർആനിന്റെയും നേരെയുള്ള അവരുടെ നിഷേധത്തിനും ശത്രുതക്കും കാരണം. എന്നാൽ, നിരീശ്വര നിർമതവാദികളായ ചില രിൽ നിന്നും ഇത്തരം ധിക്കാര വാക്കുകൾ കേൾക്കപ്പെടാറുണ്ട്. പക്ഷേ, അല്ലാഹു എല്ലാ കാര്യത്തിനും ഓരോ അവധിയും നിശ്ചയവും വെച്ചിട്ടുണ്ടല്ലോ لِكُلِّ أَجَلٍ كِتَابٌ മനുഷ്യർ പ്രവർത്തിക്കുന്നതിനെല്ലാം അപ്പപ്പോൾ അല്ലാഹു നടപടി എടുക്കുന്നപക്ഷം, ഈ ലോകത്ത് ഒരു ജീവിയും ബാക്കിയാകുമായിരുന്നില്ല. എങ്കിലും ഒരു നിർണയിക്കപ്പെട്ട അവധി വരെ അവൻ അവർക്കു ഒഴിവ് കൊടുക്കുകയാണ് ചെയ്യുന്നത്. (35:45) മുശ്‌രിക്കുകളുടെ ഈ വെല്ലുവിളിക്ക് അല്ലാഹു ഇങ്ങിനെ മറുപടി പറയുന്നു:-

وَمَا كَانَ ٱللَّهُ لِيُعَذِّبَهُمْ وَأَنتَ فِيهِمْ ۚ وَمَا كَانَ ٱللَّهُ مُعَذِّبَهُمْ وَهُمْ يَسْتَغْفِرُونَ ﴿٣٣﴾

**﴾33﴿ (നബിയേ) നീ അവരിൽ ഉണ്ടായിരിക്കെ, അവരെ ശിക്ഷിക്കുവാൻ അല്ലാഹു (ഒരുക്കം) ഇല്ല; അവർ പാപമോചനം തേടിക്കൊണ്ടിരിക്കുമ്പോഴും അല്ലാഹു അവരെ ശിക്ഷിക്കുന്നവനല്ല.**

﴾33﴿ وَمَا كَانَ اللَّهُ അല്ലാഹു (ഒരുക്കം- തയ്യാർ) ഇല്ല لِيُعَذِّبَهُمْ അവരെ ശിക്ഷിക്കുവാൻ وَأَنتَ നീ فِيهِمْ അവരിൽ (ഉണ്ടായിരിക്കെ) وَمَا كَانَ اللَّهُ അല്ലാഹു അല്ലതാനും, ആയിരിക്കുകയുമില്ല, ആകുന്നതല്ല مُعَذِّبَهُمْ അവരെ ശിക്ഷിക്കുന്നവൻ وَهُمْ അവർ (ആയിരിക്കെ) يَسْتَغْفِرُونَ അവർ പാപമോചനം (പൊറുതി) തേടിക്കൊണ്ടിരിക്കുന്നു.

അവരുടെ ആ പ്രാർത്ഥന-അല്ല, വെല്ലുവിളി- അനുസരിച്ച് അവരെ ഒരു പൊതുശിക്ഷ നൽകി നശിപ്പിക്കുവാൻ അല്ലാഹുവിന് ഒരു പ്രയാസവുമില്ല. പക്ഷേ, രണ്ടു കാര്യങ്ങൾ നിലവിലുള്ളതുകൊണ്ട് അല്ലാഹു അങ്ങനെ ചെയ്യാതിരിക്കുകയാണ്. ഒന്ന്: നബിﷺ അവർക്കിടയിൽ ജീവിച്ചിരിക്കുന്നുവെന്നുള്ളതും, മറ്റൊന്ന്: അവർ അല്ലാഹുവിനോട് പാപമോചനം തേടാറുണ്ടെന്നുള്ളതും. ഈ രണ്ടു കാര്യങ്ങളും നിലവിലിരിക്കെ പൊതുശിക്ഷ നൽകി അവരെ ശിക്ഷിക്കുന്നത് അല്ലാഹുവിന്റെ നടപടിച്ചട്ടങ്ങൾക്ക് നിരക്കാത്തതാണ് എന്ന് സാരം.

നിഷേധികളായ ഒരു സമുദായത്തെ പൊതുവെ ബാധിക്കുന്ന വല്ല ശിക്ഷയും സംഭവിക്കുമ്പോൾ, ആ സമുദായത്തിലെ പ്രവാചകനെയും, അദ്ദേഹത്തിൽ വിശ്വസിച്ച വ്യക്തികളെയും മുൻകൂട്ടി രക്ഷപ്പെടുത്തിക്കൊണ്ടേ അല്ലാഹു ശിക്ഷ ഇറക്കാറുള്ളൂ. ആദ്, ഥമൂദ് മുതലായവരെപ്പോലെ അങ്ങിനെയുള്ള ശിക്ഷക്ക് പാത്രമായിത്തീർന്ന സമുദായങ്ങളെല്ലാം തന്നെ ഒരു പ്രത്യേക ജനതയോ സമൂഹമോ ആയിരുന്നു. അതിലെ പ്രവാചകൻ അവരിലേക്ക് മാത്രം നിയോഗിക്കപ്പെട്ട ആളുമായിരിക്കും. നബി തിരുമേനിﷺയാകട്ടെ, കാലാവസാനം വരെയുള്ള ലോകർക്കെല്ലാം അനുഗ്രഹമായി ( رَحْمَةً لِلْعَالَمِينَ )അയക്കപ്പെട്ട പ്രവാചകനത്രെ. അവിടുത്തെ പ്രബോധന ദൗത്യങ്ങൾ പൂർണമായി നിർവ്വഹിക്കപ്പെട്ടു

കഴിഞ്ഞിട്ടില്ലതാനും. അഥവാ അതു തുടർന്നുകൊണ്ടിരിക്കുന്നേയുള്ളൂ. അതുകൊണ്ട് ഈ അവസരത്തിൽ ഒരു പൊതു ശിക്ഷ വഴി അവർ നശിപ്പിക്കപ്പെടുന്നത് അപ്രായോഗികമായിരിക്കുമല്ലോ. നബിﷺ അവരുടെ ഇടയിൽ മക്കയിലായിരുന്നപ്പോൾ അല്ലാഹു അവരെ ശിക്ഷിക്കുമായിരുന്നില്ല, ഇപ്പോൾ നബിﷺയെ അവർ പുറത്താക്കിയിരിക്കകൊണ്ട് അവരെ ശക്ഷിച്ചുകൂടായ്കയില്ല എന്ന അർത്ഥത്തിലും ഇവിടെ വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്.

അവർ പാപമോചനം തേടിയിരുന്നുവെന്നു പറഞ്ഞത് രണ്ടു മൂന്നു പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു.

(1) നബിﷺയും സ്വഹാബികളും മദീനയിലേക്ക് ഹിജ്റഃ പോയിട്ടു പിന്നെയും മക്കയിൽ അങ്ങിങ്ങായി ചില സത്യവിശ്വാസികൾ ബാക്കിയുണ്ടായിരുന്നു. അവരുടെ ദൗർബ്ബല്യം കാരണം ഹിജ്റഃ പോകുവാൻ കഴിയാതെ ഞെരുങ്ങിക്കൊണ്ടിരിക്കുകയാണവർ. അവർ പാപമോചനം തേടുന്നുവെന്ന് പറഞ്ഞത് ഇവരെപ്പറ്റിയാണ്. മുശ്രിക്കുകളുടെ ഇടയിൽ കഴിഞ്ഞു കൂടുന്ന അവർ അല്ലാഹുവിനോട് പാപമോചനം തേടിക്കൊണ്ടിരിക്കുന്ന സ്ഥിതിക്ക് മക്കാമുശ്രിക്കുകളിൽ അല്ലാഹു പൊതുശിക്ഷ ഇറക്കുകയില്ല എന്നുദ്ദേശ്യം.

(2) മുശ്രിക്കുകൾ തന്നെയും ചില അവസരങ്ങളിൽ അല്ലാഹുവിനോട് പ്രാർത്ഥിക്കാറുണ്ടായിരുന്നു. അതിനെ ഉദ്ദേശിച്ചാണ്.

(3) അവർ പാപമോചനം തേടിക്കൊണ്ടിരിക്കുമ്പോൾ അവരെ ശിക്ഷിക്കുകയില്ല. എന്നാൽ, അവർ പാപമോചനം തേടുന്നില്ലാത്ത സ്ഥിതിക്ക് അവരെ ശിക്ഷിച്ചുകൂടാ എന്നില്ല. അടുത്ത വചനത്തിൽ കാണുന്നതുപോലെ, ശിക്ഷക്ക് അർഹരാണ് അവരെങ്കിലും അല്ലാഹു അവരെ പെട്ടെന്ന് ശിക്ഷിക്കുവാൻ ഉദ്ദേശിക്കുന്നില്ലെന്നേയുള്ളൂ. വേറെ രൂപത്തിലും ഇതിനു ചില വ്യാഖ്യാനങ്ങൾ നൽകപ്പെട്ടിട്ടുണ്ട് الله اعلم.

وَمَا لَهُمْ أَلَّا يُعَذِّبَهُمُ ٱللَّهُ وَهُمْ يَصُدُّونَ عَنِ ٱلْمَسْجِدِ ٱلْحَرَامِ وَمَا كَانُوٓا۟ أَوْلِيَآءَهُۥٓ ۚ إِنْ أَوْلِيَآؤُهُۥٓ إِلَّا ٱلْمُتَّقُونَ

**﴾34﴿ അല്ലാഹു അവരെ ശിക്ഷിക്കാതിരിക്കാൻ എന്താണവർക്കു (ന്യായമു)ള്ളത്? അവർ 'മസ്ജിദുൽ ഹറാമി' [പരിപാവനമായ പള്ളിയി]ൽ നിന്ന് (ആളുകളെ) തടഞ്ഞുകൊണ്ടിരിക്കുന്നുവെന്നിരിക്കെ! (വാസ്തവത്തിൽ) അവർ അതിന്റെ കൈകാര്യകർത്താക്കളല്ലതാനും. അതിന്റെ കൈകാര്യകർത്താക്കൾ (അല്ലാഹുവിനെ) സൂക്ഷിക്കുന്നവരല്ലാതെ (ആരും) അല്ല.**

وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿٣٤﴾

**എങ്കിലും. അവരിൽ അധികമാളുകളും അറിയുന്നില്ല.**

وَمَا كَانَ صَلَاتُهُمْ عِندَ ٱلْبَيْتِ إِلَّا مُكَآءً وَتَصْدِيَةً ۚ فَذُوقُوا۟ ٱلْعَذَابَ بِمَا كُنتُمْ تَكْفُرُونَ ﴿٣٥﴾

**﴾35﴿ (ആ) വീട്ടിലെ [കഅ്ബഃ യുടെ] അടുക്കൽ വെച്ചുള്ള അവരുടെ നമസ്കാരം (അഥവാ പ്രാർത്ഥന) ചൂളംവിളിയും, കൈകൊട്ടുമല്ലാതെ (മറ്റൊന്നും) അല്ല. 'ആകയാൽ (ഹേ, അവിശ്വാസികളേ) നിങ്ങൾ അവിശ്വസിച്ചുകൊണ്ടിരുന്നതു നിമിത്തം, നിങ്ങൾ ശിക്ഷ ആസ്വദിച്ചുകൊള്ളുവിൻ!' [ഇതാണവരോട് പറയുവാനുള്ളത്]**

---

﴾34﴿ وَمَا لَهُمْ അവർക്കെന്താണ് أَلَّا يُعَذِّبَهُمُ അവരെ ശിക്ഷിക്കുകയില്ലെന്ന്, ശിക്ഷിക്കാതിരിക്കുവാൻ اللهُ അല്ലാഹു, وَهُمْ അവരാകട്ടെ يَصُدُّونَ തടയുന്നു, തടുക്കുന്നു عَنِ الْمَسْجِدِ പള്ളിയിൽ നിന്ന് الْحَرَامِ അലംഘനീയമായ, പരിപാവനമായ وَمَا كَانُوا അവരായിട്ടുമില്ല, അല്ലതാനും أَوْلِيَاءَهُ അതിന്റെ കാര്യകർത്താക്കൾ, രക്ഷാധികാരികൾ, ബന്ധുക്കൾ إِنْ أَوْلِيَاؤُهُ അതിന്റെ കൈകാര്യകർത്താക്കളല്ല إِلَّا الْمُتَّقُونَ സൂക്ഷിക്കുന്ന (സൂക്ഷ്മത പാലിക്കുന്ന) വരൊഴികെ وَلَـٰكِنَّ എങ്കിലും, പക്ഷേ أَكْثَرَهُمْ അവരിലധികവും لَا يَعْلَمُونَ അവർ അറിയുന്നില്ല, അവർക്കറിഞ്ഞുകൂടാ ﴾35﴿ وَمَا كَانَ ആയിട്ടുമില്ല, അല്ലതാനും صَلَاتُهُمْ അവരുടെ നമസ്കാരം, പ്രാർത്ഥന عِندَ الْبَيْتِ ആ വീട്ടിനടുക്കൽ إِلَّا مُكَاءً ചൂളംവിളിയല്ലാതെ وَتَصْدِيَةً കൈ കൊട്ടും, കൈമുട്ടും فَذُوقُوا ആകയാൽ നിങ്ങൾ ആസ്വദി (അനുഭവി)ക്കുവിൻ الْعَذَابَ ശിക്ഷയെ بِمَا كُنتُمْ നിങ്ങളായിരിക്കുന്നതുകൊണ്ട് تَكْفُرُونَ നിങ്ങൾ അവിശ്വസിക്കും.

---

الْمَسْجِدُ الحَرَام (മസ്ജിദുൽ ഹറാം) കൊണ്ടുദ്ദേശ്യം കഅ്ബഃയാകുന്നു. الْبَيْتِ (ആ വീട്) എന്നു പറഞ്ഞതും അതിനെക്കുറിച്ചു തന്നെ. ഒന്നാമത്തേതിനെപ്പറ്റി 2:144 ന്റെയും, രണ്ടാമത്തേതിനെപ്പറ്റി 3:96 ന്റെയും വ്യാഖ്യാനത്തിൽ വിവരിച്ചത് ഓർക്കുക.

ഈ വചനങ്ങളുടെ സാരം ഇങ്ങിനെ മനസ്സിലാക്കാം: ആ മുശ്രിക്കുകളെ ശിക്ഷിക്കാതിരിക്കുവാൻ തക്ക ന്യായമൊന്നും അവരുടെ ഭാഗത്തില്ല. ആ സ്ഥിതിക്ക് അവരെ ശിക്ഷിക്കുന്നതിന് യാതൊരു പ്രതിബന്ധവും ഇല്ല. അത്രയുമല്ല, ശിക്ഷിക്കത്തക്ക കാരണങ്ങൾ അവരിലുണ്ട്താനും. അല്ലാഹുവിനെ ആരാധിക്കുവാൻ വേണ്ടി സ്ഥാപിക്കപ്പെട്ട കഅ്ബഃയുടെ അടുക്കൽ ചെന്ന് അവരെ ആരാധിക്കുവാനും, പ്രാർത്ഥിക്കുവാനും അവർ സത്യവിശ്വാസികളെ അനുവദിക്കുന്നില്ല. നാട്ടിൽ വസിക്കുവാൻ പോലും അനുവദിക്കാതെ അവരെ അവർ ബഹിഷ്കരിക്കുകയാണ് ചെയ്യുന്നത്. കഅ്ബഃയുടെ കൈകാര്യവും മേൽനോട്ടവും നടത്തുവാനുള്ള അവകാശം അവർക്കുണ്ടായിരുന്നെങ്കിൽ അതിനൊരു ന്യായമുണ്ടായിരുന്നു.അതും യഥാർത്ഥത്തിൽ അവർക്കില്ല. അല്ലാഹുവിന്റെ ആജ്ഞാനിർദ്ദേശങ്ങൾ പാലിക്കുന്ന സത്യവിശ്വാസികൾക്കേ അതിനവകാശമുള്ളൂ. (ഇതു സംബന്ധിച്ച് കൂടുതൽ വിവരം അടുത്ത സൂറത്ത് 17,18 വചനങ്ങളിൽ വരുന്നുണ്ട്) പിന്നെ കഅ്ബഃയുടെ അടുക്കൽവെച്ച് അവർ ചില ആരാധനകളും പ്രാർത്ഥനകളും നടത്താറു

ണ്ടെന്നുള്ളത് ശരിയാണ്. പക്ഷേ, പ്രാർത്ഥന അല്ലെങ്കിൽ നമസ്കാരം എന്ന പേരിൽ അവ രവിടെ കാട്ടിക്കൂട്ടുന്നത്; കേവലം ചൂളംവിളി, കൈമുട്ടൽ മുതലായ തോന്നിയവാസങ്ങള ല്ലാതെ മറ്റൊന്നുമല്ല. അങ്ങിനെ ഏതു നിലക്കും യഥാർത്ഥത്തിൽ അവർ ശിക്ഷക്ക് അർഹർത ന്നെ. അത്കൊണ്ട് അവരോട് പറയുവാനുള്ളത് നിങ്ങളുടെ ഈ അവിശ്വാസം നിമിത്തം നിങ്ങൾ ശിക്ഷക്ക് അർഹമാണ്., അത് നിങ്ങൾ അനുഭവിച്ചു കൊള്ളുവിൻ എന്നത്രെ.

ഈ ശിക്ഷ കൊണ്ടുദ്ദേശ്യം, ഐഹികമായ ശിക്ഷകളും, പാരത്രികമായ ശിക്ഷകളും ആയിരിക്കാവുന്നതാണ്. ബദ്റിൽ പിണഞ്ഞതുപോലെയുള്ള പരാജയങ്ങളും, മക്കാ വിജ യത്തോടുകൂടി ശിർക്കിന്റെ ഭരണവും പ്രതാപവും അവസാനിച്ചതും ഐഹികമായ ശിക്ഷ കളാകുന്നു. മരണാനന്തരം അനുഭവിക്കുവാനുള്ള ശിക്ഷകൾ ഇതിനു പുറമെയും. വസ്ത്ര ങ്ങളഴിച്ചു നഗ്നരായി, സ്ത്രീയും പുരുഷനും കൂടിക്കലർന്നു കഅ്ബഃയെ പ്രദക്ഷിണം (ത്വവാഫ്) ചെയ്യൽ അവരുടെ പതിവായിരുന്നു. ആ കൂട്ടത്തിൽ ചൂളംവിളിയും കൈകൊട്ടും കൂടിചേർന്നാലത്തെ പ്രാർത്ഥനാ കർമങ്ങളുടെ സ്ഥിതി എന്തായിരിക്കു മെന്ന് ഊഹിക്കാവുന്നതേയുള്ളൂ. ചില ദേവീ ദേവ വിഗ്രഹങ്ങളുടെ അടുക്കൽ വെച്ച് അവയുടെ ആരാധകർക്കിടയിൽ ഇതുപോലെയുള്ള കൂത്താട്ടങ്ങൾ– ആരാധനയുടെയും, പൂജാകർമങ്ങളുടെയും നാമത്തിൽ തന്നെ– പരിഷ്കാരത്തിന്റെയും ഉൽബുദ്ധതയുടെയും കാലമെന്ന് വിശേഷിപ്പിക്കപ്പെടുന്ന ഇക്കാലത്തും ബഹുദൈവ വിശ്വാസികളിൽ പതിവു ള്ളതാണ്. എന്നിരിക്കെ, ആ പഴയകാലത്തെ മുശ്രിക്കുകൾ അങ്ങിനെ ചെയ്തിരുന്ന തിൽ ആശ്ചര്യത്തിന് അവകാശമെന്തുള്ളൂ?!

മനുഷ്യന് ചെയ്വാനുള്ള പുണ്യകർമങ്ങളിൽ ശാരീരികമായി ഏറ്റവും പ്രധാനപ്പെ ട്ടത് നമസ്കാരവും പ്രാർത്ഥനയുമാകുന്നു. ധനപരമായി ഏറ്റവും പ്രധാനപ്പെട്ടത് സൽക്കാ ര്യത്തിൽ അത് ചിലവഴിക്കലുമാണ്. മുശ്രിക്കുകളെ സംബന്ധിച്ചിടത്തോളം ആദ്യത്തേ തിൽ അവരുടെ നിലയാണ്മേൽ കണ്ടത്. രണ്ടാമത്തേതിൽ അവരുടെ നിലയെന്തായിരു ന്നുവെന്ന് അടുത്ത വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നു:

إِنَّ ٱلَّذِينَ كَفَرُواْ يُنفِقُونَ أَمْوَٰلَهُمْ لِيَصُدُّواْ عَن سَبِيلِ ٱللَّهِ ۚ فَسَيُنفِقُونَهَا ثُمَّ تَكُونُ عَلَيْهِمْ حَسْرَةً ثُمَّ يُغْلَبُونَ ۗ وَٱلَّذِينَ كَفَرُوٓاْ إِلَىٰ جَهَنَّمَ يُحْشَرُونَ ﴿٣٦﴾

﴾36﴿ **നിശ്ചയമായും അവിശ്വസി ച്ചവർ, അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ആളുകളെ) തടയുവാൻ വേണ്ടി തങ്ങളുടെ സ്വത്തുക്കളെ അവർ ചിലവഴിക്കുന്നു. എന്നാൽ, അവരത് ചിലവഴിച്ചുകൊണ്ടിരിക്കും. പിന്നെ, അതവർക്ക് ഖേദമായിത്തീരു കയും ചെയ്യും. പിന്നെ (അവസാനം) അവർ ജയിച്ചടക്കപ്പെടുകയും ചെയ്യും. [ഇതാണുണ്ടാകുക] അവി ശ്വസിച്ചവരാകട്ടെ, 'ജഹന്നമി' [നരക ത്തി]ലേക്കു അവർ ഒരുമിച്ചുകൂട്ടപ്പെ ടുകയും ചെയ്യുന്നു.**

لِيَمِيزَ ٱللَّهُ ٱلْخَبِيثَ مِنَ ٱلطَّيِّبِ

﴾37﴿ **(നല്ല) ശുദ്ധമായതിൽ നിന്ന് (ദുഷിച്ചു) ചീത്തയായതിനെ**

| അല്ലാഹു വേർതിരിക്കുവാൻ വേണ്ടി: (ദുഷിച്ചു) ചീത്തയായതിൽ ചിലതിനെ ചിലതിന്റെ മീതെയാക്കി അതിനെ മുഴുവനും (ഒന്നിച്ച്) അട്ടിയാക്കുവാനും എന്നിട്ട് 'ജഹന്നമി' (നരകത്തി)ൽ ആക്കുവാനും (വേണ്ടിയാണ് അത്) അക്കൂട്ടർ തന്നെയാണ് നഷ്ടക്കാർ. | وَيَجْعَلَ ٱلْخَبِيثَ بَعْضَهُۥ عَلَىٰ بَعْضٍ فَيَرْكُمَهُۥ جَمِيعًا فَيَجْعَلَهُۥ فِى جَهَنَّمَ أُو۟لَـٰٓئِكَ هُمُ ٱلْخَـٰسِرُونَ ﴿٣٧﴾ |
|---|---|

﴾36﴿ إِنَّ നിശ്ചയമായും الَّذِينَ كَفَرُوا അവിശ്വസിച്ചവർ يُنْفِقُونَ അവർ ചിലവഴിക്കുന്നു أَمْوَالَهُمْ അവരുടെ സ്വത്തുക്കളെ, ധനത്തെ لِيَصُدُّوا അവർ തടയുവാൻ വേണ്ടി, തട്ടിക്കളയുവാൻ عَنْ سَبِيلِ മാർഗത്തിൽ നിന്ന് اللَّهِ അല്ലാഹുവിന്റെ فَسَيُنْفِقُونَهَا എന്നാൽ അവർ അതിനെ ചിലവഴിക്കും ثُمَّ تَكُونُ പിന്നെ അതായിരിക്കും, ആയിത്തീരും عَلَيْهِمْ അവരുടെമേൽ حَسْرَةً ഖേദം, സങ്കടം ثُمَّ يُغْلَبُونَ പിന്നെ അവർ ജയിച്ചടക്കപ്പെടും, പരാജയപ്പെടും وَالَّذِينَ كَفَرُوا അവിശ്വസിച്ചവരാകട്ടെ إِلَىٰ جَهَنَّمَ ജഹന്നമി(നരകത്തി)ലേക്ക് يُحْشَرُونَ അവർ ഒരുമിച്ചു (ശേഖരിച്ചു) കൂട്ടപ്പെടും ﴾37﴿ لِيَمِيزَ വേർതിരിക്കുവാൻവേണ്ടി اللَّهُ അല്ലാഹു الْخَبِيثَ ചീത്തയെ, ദുഷിച്ചതിനെ مِنَ الطَّيِّبِ നല്ലതിൽനിന്ന്, പരിശുദ്ധമായതിൽ നിന്ന് وَيَجْعَلَ അവൻ ആക്കുവാനും الْخَبِيثَ ചീത്തയെ بَعْضَهُ അതിൽ ചിലതിനെ عَلَىٰ بَعْضٍ ചിലതിന്റെ മേൽ فَيَرْكُمَهُ എന്നിട്ടതിനെ അട്ടിയാക്കുവാൻ, മേൽക്കുമേൽ ഇടുവാൻ جَمِيعًا മുഴുവൻ, എല്ലാവരെയും فَيَجْعَلَهُ എന്നിട്ടതിനെ ആക്കുവാനും فِي جَهَنَّمَ ജഹന്നമിൽ, നരകത്തിൽ أُولَٰئِكَ هُمُ അക്കൂട്ടർ തന്നെ الْخَاسِرُونَ നഷ്ടപ്പെട്ടവർ

മുശ്‌രിക്കുകളുടെ ആരാധനാ നമസ്കാരങ്ങൾ കഴിഞ്ഞ വചനത്തിൽ പ്രസ്താവിച്ച പോലെയായിരുന്നെങ്കിൽ, അവരുടെ ധനം അവർ ചിലവഴിച്ചിരുന്നതിന്റെ സ്ഥിതിയെന്തായിരുന്നുവെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു. അല്ലാഹുവിന്റെ മാർഗത്തിനെതിരായും, അതിൽ നിന്ന് ആളുകളെ തടയുവാനുള്ള സംരംഭങ്ങളിലായുമാണ് അതവർ വിനിയോഗിച്ചുവന്നത്. മേലിലും അതേ നില അവർ തുടരുകയും ചെയ്യും. ഇത് അവർക്ക് ഖേദവും നഷ്ടവുമായിത്തന്നെ കലാശിക്കും. സത്യദീനിനെ പരാജയപ്പെടുത്തി ശിർക്കിന്റെ വാഴ്ച നിലനിർത്തലാണല്ലോ അവരുടെ ലക്ഷ്യം. ആ ലക്ഷ്യം ഒരിക്കലും സാധിക്കുവാൻ പോകുന്നില്ല. അവസാനം, സത്യവിശ്വാസികൾഅവരെ ജയിച്ചടക്കുകയും, അതോടെ അവരും, അവരുടെ മതവും നാമാവശേഷമാകുകയും ചെയ്യും.അവരുടെ ധനവ്യയം കൊണ്ട് ഈ ലോകത്ത് അവർക്ക് കൈവരുവാൻ പോകുന്നതും അതാണ്. പരലോകത്താകട്ടെ, നരകശിക്ഷയും.

നല്ലതും പരിശുദ്ധമായതും ഏതാണെന്നും, ചീത്തയും, ദുഷിച്ചതും ഏതാണെന്നും പ്രത്യക്ഷത്തിൽ വേർതിരിഞ്ഞു കാണാവതല്ലാത്ത ഈ അവസ്ഥക്ക് വിരാമമിട്ടുകൊണ്ട്

രണ്ടും വെവ്വേറെ ഉരുത്തിരിച്ചു കാട്ടുവാനാണ് അല്ലാഹു ഉദ്ദേശിക്കുന്നത്. രണ്ടും ഒന്നിച്ചും യോജിച്ചും പോകുന്നതല്ല. ഇഹത്തിലും പരത്തിലും അവ വേറിട്ടു നിൽക്കേണ്ടതുണ്ട്. സത്യവിശ്വാസവും അവിശ്വാസവും തമ്മിലും സത്യവിശ്വാസികളും അവിശ്വാസികളും തമ്മിലും സത്യമാർഗത്തിൽ ധനം ചിലവഴിക്കുന്നതിന്റെ ഫലവും ദുർമാർഗത്തിൽ ധനം ചിലവഴിക്കുന്നതിന്റെ ഫലവുമെല്ലാം തന്നെ ഇഹത്തിലും പരത്തിലും വേർതിരിഞ്ഞു കാണേണ്ടതാണ്. അതിനായി അസത്യത്തിന്റെ കക്ഷികളെ തമ്മതമ്മിൽ കൂട്ടിച്ചേർത്തു ഒറ്റക്കെട്ടാക്കി സംഘടിപ്പിച്ചു കൂട്ടത്തോടെ പരാജയപ്പെടുത്തണം. അങ്ങനെ, ഇഹത്തിൽ വെച്ചു രണ്ടു ശക്തികളും വേർതിരിയണം. അതേമാതിരി, കൂട്ടത്തോടെ കൂമ്പാരം കൂട്ടിക്കൊണ്ട് അവരെ നരകത്തിൽ ഇട്ടേക്കുകയും ചെയ്യണം. അങ്ങിനെ, പരലോകത്തും വേർതിരിയണം; ഇങ്ങിനെയൊക്കെയാണ് അല്ലാഹു ഉദ്ദേശിക്കുന്നത്. അപ്പോൾ നഷ്ടക്കാരയിത്തീരുന്നത് ദുഷിച്ച കക്ഷി ഏതാണോ അതുതന്നെ.

നല്ലതും ചീത്തയും വേർതിരിയുവാനും, സത്യത്തിന്റെ കക്ഷിയും അസത്യത്തിന്റെ കക്ഷിയും പ്രത്യക്ഷത്തിൽ വകതിരിയുവാനുമാണ് ഇരുവിഭാഗവും തമ്മിൽ നടക്കുന്ന സംഘട്ടനങ്ങൾകൊണ്ട് അല്ലാഹു ഉദ്ദേശിക്കുന്നതെന്ന തത്വം ക്വുർആന്റെ പല പ്രസ്താവനകളിലും കാണാവുന്നതാണ്. (3:141, 3:166,167; 3:179 മുതലായവ നോക്കുക) മരണാനന്തരം ക്വിയാമത്തുനാളിലും എല്ലാ രംഗത്തും അവർ വേർതിരിഞ്ഞുകൊണ്ടായിരിക്കും നിലകൊള്ളുക എന്നും അല്ലാഹു പലപ്പോഴും പ്രസ്താവിച്ചു കാണാം. (10:28; 30:14; 36:59 മുതലായവ നോക്കുക)

ബദ്ർ യുദ്ധത്തിൽ ക്വുറൈശികൾ നേരിട്ട വമ്പിച്ച പരാജയത്തെതുടർന്ന് അവരിലെ ചില പ്രധാനികൾ അബൂസുഫ്യാനെ സമീപിച്ചു. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ശാമിൽ നിന്നും അമിതലാഭം നേടിക്കൊണ്ട് തിരിച്ചുവന്ന വർത്തകസംഘം സുരക്ഷിതമായി മക്കയിൽ എത്തിച്ചേർന്നിരിക്കുകയാണല്ലോ. അതിൽ സംഖ്യ മുടക്കിയിരുന്നവരുടെ ഓഹരികൾ കൊടുത്തുതീർക്കുവാൻ തുടങ്ങിയിരുന്നതുമില്ല. അതിലെ സമ്പത്ത് വിനിയോഗിച്ചുകൊണ്ട് മുസ്‌ലിംകളുടെ നേരെ തിരിച്ചടി നടത്തി പ്രതികാരം ചെയ്യണമെന്ന് അവർ അദ്ദേഹത്തോടപേക്ഷിച്ചു. അബൂസുഫ്യാൻ സമ്മതിക്കുകയും ചെയ്തു. അങ്ങിനെ ഉഹ്ദ് യുദ്ധമുണ്ടായി. അതിന്റെ നേതൃത്വവും അദ്ദേഹം തന്നെ ഏറ്റെടുത്തു. സ്വയം സന്നദ്ധരല്ലായിരുന്ന പലർക്കും വൻതുകകൾ നൽകിക്കൊണ്ടായിരുന്നു അദ്ദേഹം അതിലേക്ക് സൈന്യശേഖരം ചെയ്തത്. ഇത് കാരണമായി പല കുടുംബങ്ങളിൽ നിന്നും കൂടി രണ്ടായിരത്തോളം കൂലിപ്പട്ടാളത്തെയും സൈന്യത്തിൽ ഉൾപ്പെടുത്തുവാൻ അബൂസുഫ്യാന് കഴിഞ്ഞു. ഇതു സംബന്ധിച്ചാണ് ഈ വചനങ്ങൾ അവതരിച്ചതെന്നു മുജാഹിദ്, സഈദുബ്നു ജുബൈർ, ക്വത്താദഃ, സുദ്ദീ, ഇബ്നുഇസ്ഹാക്ക് (റ) മുതലായവർ പ്രസ്താവിച്ചിരിക്കുന്നു. ബദ്ർയുദ്ധത്തിൽ സംബന്ധിച്ച സൈന്യങ്ങളുടെ ഭക്ഷണച്ചിലവ് വഹിച്ചിരുന്നത് ക്വുറൈശികളിലുള്ള പത്തോ പന്ത്രണ്ടോ പ്രമാണികളായിരുന്നു. അവരുടെ വിഷയത്തിലാണിത് അവതരിച്ചതെന്ന് കൽബീ, ദ്വഹ്ഹാക്ക്, മുക്വാത്തിൽ (റ) എന്നിവരിൽ നിന്നും നിവേദനം ചെയ്യപ്പെടുന്നു. അവതരണഹേതു ഏതായിരുന്നാലും, അതുപോലെ, അല്ലാഹുവിന്റെ മാർഗത്തിനെതിരിൽ വിനിയോഗിക്കുന്ന ധനവ്യയങ്ങളുടെയും, അവയുടെ കർത്താക്കളുടെയും സ്ഥിതിവിവരണമാണ് ഈ വചനങ്ങളിൽ അടങ്ങിയിരിക്കുന്നതെന്നും ബദ്റിലും, ഉഹ്ദിലും മുശ്രിക്കുകൾ ധനവ്യയം ചെയ്തത് അതിന്

മകുടോദാഹരണങ്ങളാണെന്നും വ്യക്തമാകുന്നു. അവതരണ സന്ദർഭം ഏതായിരുന്നാലും ആയത്തുകളിലെ വിധി അതുപോലെയുള്ള എല്ലാ സന്ദർഭത്തിനും ബാധകം തന്നെ.

## വിഭാഗം - 5

قُل لِّلَّذِينَ كَفَرُوٓاْ إِن يَنتَهُواْ يُغْفَرْ لَهُم مَّا قَدْ سَلَفَ وَإِن يَعُودُواْ فَقَدْ مَضَتْ سُنَّتُ ٱلْأَوَّلِينَ ﴿٣٨﴾

**﴾38﴿ അവിശ്വസിച്ചവരോട് നീ പറയുക: 'അവർ വിരമിക്കുന്നപക്ഷം, മുൻകഴിഞ്ഞുപോയിട്ടുള്ളത് അവർക്ക് പൊറുക്കപ്പെടും; അവർ ആവർത്തിക്കുകയാണെങ്കിലോ, പൂർവ്വികൻമാരുടെ (മേലുണ്ടായ)നടപടിച്ചട്ടം കഴിഞ്ഞുപോയിട്ടുമുണ്ട്. [അതിന്ന് ഇവരും വിധേയരാകും.]'**

---

﴾38﴿ قُلْ നീ പറയുക لِلَّذِينَ كَفَرُوا അവിശ്വസിച്ചവരോട് إِنْ يَنْتَهُوا അവർ വിരമിക്കുന്നപക്ഷം يُغْفَرْ പൊറുക്കപ്പെടും لَهُمْ അവർക്ക് مَا قَدْ سَلَفَ മുൻകഴിഞ്ഞുപോയിട്ടുള്ളത് وَإِنْ يَعُودُوا അവർ മടങ്ങി (ആവർത്തിച്ചു) എങ്കിലോ فَقَدْ مَضَتْ എന്നാൽ കഴിഞ്ഞുപോയിട്ടുണ്ട് سُنَّتُ നടപടി, ചട്ടം, പതിവ്, മാർഗം الْأَوَّلِينَ മുൻഗാമികളുടെ, പൂർവ്വികൻമാരുടെ

---

സത്യനിഷേധവും, ദുർവാശിയും ഉപേക്ഷിച്ചു സത്യവിശ്വാസം സ്വീകരിക്കുവാൻ അവർ തയ്യാറാകുന്നപക്ഷം, മുമ്പ് അവർ ചെയ്തുകൂട്ടിയ അക്രമങ്ങളുടെയും പാപങ്ങളുടെയും പേരിൽ അവരോട് നടപടി എടുക്കപ്പെടുകയില്ല. എല്ലാം അവർക്ക് പൊറുത്തു കൊടുക്കപ്പെടും. അതല്ല, വീണ്ടും ഇതേ നില തുടരുവാനാണ് ഉദ്ദേശ്യമെങ്കിൽ, ഇവരെപ്പോലെ മുൻകഴിഞ്ഞ ധിക്കാരികളുടെമേൽ എടുത്ത നടപടി ഇവരുടെമേലും എടുക്കുക തന്നെ ചെയ്യും, എന്ന് സാരം. അതായത് സത്യവിശ്വാസികൾക്ക് ഇഹത്തിലും പരത്തിലും രക്ഷയും വിജയവും നൽകപ്പെടും. അവിശ്വാസികൾക്ക് ഇഹത്തിലും പരത്തിലും ശിക്ഷയും പരാജയവും നൽകപ്പെടുകയും ചെയ്യും.

നബിﷺ പറഞ്ഞതായി ഇബ്നുമസ്ഊദ് (റ) ഉദ്ധരിക്കുന്നു: 'ഇസ്ലാം അതിന്റെ മുമ്പുള്ളതിനെ (പാപങ്ങളെ) മുറിച്ചു നീക്കുന്നതാണ്. തൗബഃ (പശ്ചാത്താപം) അതിന്റെ മുമ്പുള്ളതിനെയും മുറിച്ചുനീക്കും.' (ബു) അംറുബ്നുൽ ആസ് (റ) പറയുന്നു: എന്റെ ഹൃദയത്തിൽ അല്ലാഹു ഇസ്ലാമിനെ (കുറിച്ചുള്ള വിശ്വാസം) ഏർപ്പെടുത്തിയപ്പോൾ ഞാൻ നബിﷺയുടെ അടുക്കൽ ചെന്നു. 'അവിടുന്ന് കൈനീട്ടുക, ഞാൻ അങ്ങേക്ക് ബൈഅത്ത് (പ്രതിജ്ഞ) നൽകാം.' എന്നു ഞാൻ പറഞ്ഞ്. തിരുമേനി കൈനീട്ടി. അപ്പോൾ ഞാൻ എന്റെ കൈവലിച്ചു. 'തനിക്കെന്തുപറ്റി?' എന്ന് തിരുമേനി ചോദിച്ചു. 'ഞാൻ (ഒരു) നിബന്ധന വെക്കുവാൻ ഉദ്ദേശിക്കുന്നു' എന്നു ഞാൻ പറഞ്ഞു. അപ്പോൾ തിരുമേനി : 'എന്താണ് നിബന്ധന? 'ഞാൻ പറഞ്ഞു: 'അവിടുന്ന് എനിക്കുവേണ്ടി പാപമോചനം തേടണമെന്ന്.' അപ്പോൾ തിരുമേനി ഇപ്രകാരം പറഞ്ഞു: 'തനിക്കറിയുകയില്ലേ, ഇസ്ലാം അതിന്റെ മുമ്പുള്ളതിനെ പൊളിച്ചുനീക്കുമെന്നും, ഹിജ്റഃ അതിന്റെ മുമ്പുണ്ടായതിനെ പൊളിച്ചുനീക്കുമെന്നും, ഹജ്ജ് അതിന്റെ മുമ്പുണ്ടായതിനെ പൊളിച്ചുനീക്കുമെന്നും.' (അ; മു)

وَقَـٰتِلُوهُمْ حَتَّىٰ لَا تَكُونَ فِتْنَةٌ وَيَكُونَ ٱلدِّينُ كُلُّهُۥ لِلَّهِ ۚ

﴿39﴾ (സത്യവിശ്വാസികളേ) 'ഫിത്നഃ' [കുഴപ്പം] ഉണ്ടാകാതിരിക്കുകയും, 'ദീൻ' [മതം] മുഴുവനും അല്ലാഹുവിന് ആയിത്തീരുകയും ചെയ്യുന്നതുവരെ നിങ്ങൾ അവരോട് യുദ്ധം ചെയ്യുവിൻ.

فَإِنِ ٱنتَهَوْا۟ فَإِنَّ ٱللَّهَ بِمَا يَعْمَلُونَ بَصِيرٌ ﴿٣٩﴾

എനി, അവർ വിരമിച്ചുവെങ്കിൽ, അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി നിശ്ചയമായും അല്ലാഹു കണ്ടറിയുന്നവനാണ്. [പിന്നീട് വേണ്ടത് അവൻ ചെയ്തുകൊള്ളും].

---

﴿39﴾ وَقَاتِلُوهُمْ അവരോട് നിങ്ങൾ യുദ്ധം ചെയ്തുകൊള്ളുവിൻ حَتَّى لَا تَكُونَ ഉണ്ടാകാതിരിക്കുന്നതുവരെ, ഇല്ലാതാകുവോളം فِتْنَةٌ കുഴപ്പം, ഒരു കുഴപ്പവും وَيَكُونَ ആകുന്നതും (വരെ) الدِّينُ മതം كُلُّهُ അത് എല്ലാം (മുഴുവനും) لِلَّهِ അല്ലാഹുവിന് فَإِنِ انتَهَوْا അവർ വിരമിച്ചെങ്കിൽ, വിട്ടുമാറിയാൽ فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു بِمَا يَعْمَلُونَ അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി بَصِيرٌ കാണുന്നവനാണ്.

---

ഇതേ അർത്ഥത്തിലുള്ള ഒരു വചനം സൂറത്തുൽ ബക്വറഃ 193-ൽ മുമ്പു കഴിഞ്ഞുപോയിട്ടുണ്ട്. 'ഫിത്നഃ (കുഴപ്പം) എന്ന വാക്കിന്റെ അർത്ഥങ്ങളെക്കുറിച്ചും കുഴപ്പം ഇല്ലാതാകുന്നതുവരെ യുദ്ധം ചെയ്യുക എന്നു പറഞ്ഞതിന്റെ ഉദ്ദേശ്യത്തെപ്പറ്റിയും ആവചനത്തിന്റെ വ്യാഖ്യാനത്തിലും അതിലെ 191-ാം വചനത്തിന്റെ വ്യാഖ്യാനത്തിലുമായി വേണ്ടത്ര വിവരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ കൂടുതൽ വിവരിക്കുന്നില്ല. ശത്രുക്കളുടെ ഭാഗത്ത് നിന്ന് ഇസ്‌ലാമിനെതിരെ അക്രമമർദ്ദനങ്ങൾ ഉണ്ടാകാതിരിക്കുകയും അല്ലാഹുവിന്റെ മതത്തിന് ഭൂമിയിൽ സ്വതന്ത്രമായ നിലയിൽ സ്വൈരവിഹാരം കൊള്ളുവാൻ അവസരം ലഭിക്കുകയും ചെയ്യുന്നത് വരെ യുദ്ധത്തിന്റെ ആവശ്യം നിലവിലുണ്ട്. സന്ദർഭം നേരിടുമ്പോൾ അത് നിർവഹിക്കുക തന്നെ വേണം എന്നത്രെ അല്ലാഹു പറഞ്ഞതിന്റെ രത്നച്ചുരുക്കം. എന്നല്ലാതെ, ലോകത്ത് യാതൊരു തരത്തിലുള്ള കുഴപ്പമോ, അവിശ്വാസമോ ഇല്ലാതായിത്തീരുവോളം യുദ്ധം ചെയ്തുകൊണ്ടേ ഇരിക്കണമെന്നല്ല ഉദ്ദേശ്യം. അൽബക്വറഃയിലെ ആയത്തിന്റെ അവസാനം فَإِنِ انتَهَوْا فَلَا عُدْوَانَ إِلَّا عَلَى الظَّالِمِينَ (അവർ വിരമിച്ചാൽ അക്രമികൾക്കെതിരെയല്ലാതെ അതിക്രമം പാടില്ല) എന്നും, ഈ വചനത്തിന്റെ അവസാനം فَإِنِ انتَهَوْا فَإِنَّ اللَّهَ بِمَا يَعْمَلُونَ بَصِيرٌ (അവർ വിരമിച്ചാൽ, അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി അല്ലാഹു കാണുന്നവനാണ്) എന്നും പറഞ്ഞിരിക്കുന്നത് ശ്രദ്ധേയമാകുന്നു. രണ്ടും തത്വത്തിൽ ഒന്നുതന്നെ. അതായത് അവർ വിരമിക്കുകയും പിന്നീട് അക്രമത്തിന് മുതിരാതിരിക്കുകയും ചെയ്യുന്നപക്ഷം, അവരോട് യുദ്ധമോ പ്രതികാരമോ പാടില്ല. പിന്നീട് അവരുടെ പ്രവർത്തനങ്ങൾ അല്ലാഹു വീക്ഷിക്കുകയും, വേണ്ടുന്ന നടപടികൾ എടുത്തുകൊള്ളുകയും ചെയ്യുമെന്ന് സാരം.

وَإِن تَوَلَّوْا۟ فَٱعْلَمُوٓا۟ أَنَّ ٱللَّهَ مَوْلَىٰكُمْ ۚ

﴾40﴿ അവർ തിരിഞ്ഞുകളഞ്ഞുവെങ്കിലോ, നിങ്ങൾ അറിഞ്ഞുകൊള്ളുക: തീർച്ചയായും അല്ലാഹു നിങ്ങളുടെ യജമാനനാണെന്ന്.

نِعْمَ ٱلْمَوْلَىٰ وَنِعْمَ ٱلنَّصِيرُ ﴿٤٠﴾

വളരെ നല്ല യജമാനൻ! വളരെ നല്ല സഹായിയും!

---

﴾40﴿ وَإِنْ تَوَلَّوْا അവർ തിരിഞ്ഞുകളഞ്ഞു (ഒഴിഞ്ഞുമാറി) എങ്കിലോ فَاعْلَمُوا എന്നാൽ നിങ്ങൾ അറിയുവിൻ أَنَّ اللَّهَ തീർച്ചയായും അല്ലാഹു (ആണ്)എന്ന് مَوْلَاكُمْ നിങ്ങളുടെ യജമാനൻ (ആണ് എന്ന്) نِعْمَ വളരെ (എത്രയോ)നല്ല (വൻ) الْمَوْلَى യജമാനൻ وَنِعْمَ എത്രയോ (വളരെ) നല്ല (വനും) النَّصِيرُ സഹായകൻ.

---

വിരമിക്കുവാൻ തയ്യാറാകാതെ, അവർ മൽസരത്തിലും കുഴപ്പങ്ങളിലും തന്നെ നിരതരാകുകയാണെങ്കിൽ, നിങ്ങളെ സഹായിക്കുവാനും നിങ്ങളെ രക്ഷിക്കുവാനും നിങ്ങൾക്ക് നിങ്ങളുടെ യജമാനനായ അല്ലാഹു ഉണ്ട്. അതിലപ്പുറം നല്ല ഒരു യജമാനനും സഹായിയും വേറെയില്ലല്ലോ എന്നു സാരം. ഇസ്‌ലാമിന്റെ ശത്രുക്കളുടെ മുമ്പിൽ പിൽക്കാലങ്ങളിൽ മുസ്‌ലിംകൾ മുട്ടുകുത്തേണ്ടി വന്നിട്ടുണ്ടെങ്കിൽ അവരുടെ യജമാനനായ അല്ലാഹുവിനോടുള്ള കടമകൾ പാലിക്കുന്നതിൽ അവർ വരുത്തിയ വീഴ്ചകൊണ്ടു മാത്രമായിരിക്കും അത് എന്ന് പറയേണ്ടതില്ല.

## ജുസ്ഉ് - 10

۞ وَٱعْلَمُوٓا۟ أَنَّمَا غَنِمْتُم مِّن شَىْءٍ فَأَنَّ لِلَّهِ خُمُسَهُۥ وَلِلرَّسُولِ وَلِذِى ٱلْقُرْبَىٰ وَٱلْيَتَـٰمَىٰ وَٱلْمَسَـٰكِينِ وَٱبْنِ ٱلسَّبِيلِ إِن كُنتُمْ ءَامَنتُم بِٱللَّهِ وَمَآ أَنزَلْنَا عَلَىٰ عَبْدِنَا يَوْمَ ٱلْفُرْقَانِ يَوْمَ ٱلْتَقَى ٱلْجَمْعَانِ ۗ

﴾41﴿ നിങ്ങൾ അറിയുകയും ചെയ്യുവിൻ: നിങ്ങൾ വല്ല വസ്തുവും 'ഗനീമത്തായി' [യുദ്ധമുതലായി] എടുക്കുന്നത് അതിന്റെ അഞ്ചിലൊന്ന് അല്ലാഹുവിനും, റസൂലിനും (റസൂലിന്റെ) അടുത്ത കുടുംബക്കാർക്കും അനാഥകൾക്കും സാധുക്കൾ (അഥവാ പാവങ്ങൾ)ക്കും, വഴിപോക്കർക്കുമുള്ളതാണെന്ന്; നിങ്ങൾ അല്ലാഹുവിലും, വിവേചനത്തിന്റെ ദിവസം- (ആ) രണ്ടു കൂട്ടങ്ങൾ പരസ്പരം കണ്ടു (ഏറ്റു)മുട്ടിയ ദിവസം - നമ്മുടെ അടിയാന്റെ മേൽ നാം അവതരിപ്പിച്ചതിലും വിശ്വസിച്ചിരിക്കുന്നുവെങ്കിൽ...

وَٱللَّهُ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٤١﴾ അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.

﴾41﴿ وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുവിൻ أَنَّمَا യാതൊന്ന് (ആണ്) എന്ന് غَنِمْتُمْ നിങ്ങൾ ഗനീമത്ത് എടുത്ത, യുദ്ധ മുതലായെടുത്ത مِنْ شَيْءٍ വല്ല വസ്തുവെയും فَأَنَّ لِلَّهِ എന്നാൽ അല്ലാഹുവിനാണെന്ന്, അല്ലാഹുവിനുള്ളതെന്ന് خُمُسَهُ അതിന്റെ അഞ്ചി ലൊന്ന് وَلِلرَّسُولِ റസൂലിനും وَلِذِي الْقُرْبَىٰ അടുത്ത കുടുംബങ്ങൾക്കും وَالْيَتَامَىٰ അനാഥകൾക്കും وَالْمَسَاكِينِ സാധുക്കൾക്കും, പാവങ്ങൾക്കും وَابْنِ السَّبِيلِ വഴിപോ ക്കർക്കും إِنْ كُنْتُمْ നിങ്ങൾ ആകുന്നുവെങ്കിൽ آمَنْتُمْ നിങ്ങൾ വിശ്വസിച്ചിരിക്കുന്നു بِاللَّهِ അല്ലാഹുവിൽ وَمَا أَنْزَلْنَا നാം ഇറക്കിയതിലും عَلَىٰ عَبْدِنَا നമ്മുടെ അടിയാന്റെ (അടിമ യുടെ) മേൽ يَوْمَ ദിവസം الْفُرْقَانِ വിവേചനത്തിന്റെ يَوْمَ الْتَقَى അതായത് കണ്ടുമുട്ടിയ ദിവസം الْجَمْعَانِ രണ്ടു സംഘങ്ങൾ, കൂട്ടങ്ങൾ وَاللَّهُ അല്ലാഹു عَلَىٰ كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാകുന്നു.

യുദ്ധവേളയിൽ ശത്രുക്കളിൽ നിന്ന് പിടിച്ചെടുക്കുന്ന സ്വത്തുക്കൾക്കാണ് 'ഗനീമത്ത്' غَنِيمَة എന്ന് പറയുന്നതെന്നും അതിന് 'നഫൽ' ( نَفَل ) എന്നും പറയപ്പെടുമെന്നും സൂറ ത്തിന്റെ ആരംഭത്തിൽ വെച്ചു പ്രസ്താവിച്ചുവല്ലോ. 1-ാമത്തെ വചനത്തിൽ, ഗനീമത്തി ന്റെ ഉടമസ്ഥതയും അവകാശവും അല്ലാഹുവിനും റസൂലിനുമാണെന്നും പറഞ്ഞു. അതിന്റെ വിശദീകരണവും, ഗനീമത്ത് ഭാഗിക്കേണ്ടുന്ന വിധവുമാണ് ഈ വചനത്തിലു ള്ളത്. ആകെയുള്ള സ്വത്ത് അഞ്ചായി ഭാഗിച്ചു അതിലൊരു പങ്ക് വീണ്ടും അഞ്ചായി ഭാഗിക്കുക. ഈ അഞ്ചിൽ ഒരു ഭാഗം അല്ലാഹുവിനും റസൂലിനുമുള്ളതാണ്. അതാ യത്, പൊതു ആവശ്യങ്ങളിൽ ചിലവഴിക്കുവാനും, നബി ﷺ യുടെ അത്യാവശ്യങ്ങൾക്ക് വിനിയോഗിക്കുവാനും വേണ്ടി നബി ﷺ ക്ക് പ്രത്യേകം നീക്കിവെക്കേണ്ടതാകുന്നു. നബി ﷺ യുടെ ശേഷം അവിടുന്ന് ജീവിച്ചിരുന്നപ്പോൾ വിനിയോഗിച്ചിരുന്നപോലെ യുള്ള പൊതുവിഷയങ്ങളിൽ അത് വിനിയോഗിക്കപ്പെടേണ്ടതാകുന്നു. ബാക്കിയുള്ള നാലു പങ്കുകളിൽ ഒന്ന് നബി ﷺ യുടെ അടുത്ത കുടുംബങ്ങൾക്കുള്ളതാണ്. ബനൂഹാശിം ശാഖയിലും, ബനൂമുത്ത്വലിബ് ശാഖയിലുംപെട്ട കുടുംബങ്ങൾക്കായിരുന്നു തിരുമേനി അത് കൊടുത്തുവന്നിരുന്നത്. കുടുംബബന്ധം നോക്കുമ്പോൾ അബ്ദുശംസ് ശാഖയും, നൗഫൽ ശാഖയും അവരെപ്പോലെയാണെങ്കിലും ഇസ്‌ലാമിലും ജാഹിലിയ്യത്തിലുമെല്ലാം ഒരേ കുടുംബമായി കഴിഞ്ഞുപോന്നത് ആ ശാഖകൾ രണ്ടുമായിരുന്നുവെന്ന് നബി ﷺ അതിന് കാരണവും വ്യക്തമാക്കിയിരിക്കുന്നു. (ബു). ഒരു പങ്ക് അനാഥകൾക്കും ഒന്ന് സാധുക്കളും പാവങ്ങളുമായ ആളുകൾക്കും, ഒന്ന് സ്വദേശം വിട്ടു പോന്നു വഴിയാധാര മായിക്കഴിയുന്നവർക്കുമാണ്. അനാഥകൾ ( الْيَتَامَىٰ ) എന്ന് പറയുന്നത് ആർക്കാണെന്ന് മുമ്പ് ഒന്നിലധികം പ്രാവശ്യം വിവരിക്കപ്പെട്ടിട്ടുള്ളതാണ്. സാധുക്കളും വഴിപോക്കരും ( الْمَسَاكِينِ وَابْنِ السَّبِيلِ ) കൊണ്ടുള്ള വിവക്ഷ ആരാണെന്ന് അടുത്ത സൂറത്തിലെ 60-ാം വചനത്തിന്റെ വിവരണത്തിൽ വരുന്നുമുണ്ട് إن شاء الله.

ഈ അഞ്ചു പങ്കുകളും കഴിച്ച് ബാക്കിയുള്ളത്– അഥവാ ആകെ സ്വത്തിന്റെ അഞ്ചിൽ നാലംശം– യുദ്ധത്തിൽ പങ്ക് വഹിച്ചവർക്ക് നൽകപ്പെടുന്നതാകുന്നു. എന്നാൽ, ചില പ്രത്യേക പരിതഃസ്ഥിതികളിൽ, ഈ നാലംശത്തിന്റെ ഏതാനും ഭാഗമോ, മുഴുവൻ ഭാഗവും തന്നെയോ യുദ്ധത്തിൽ നേരിട്ട് പങ്കൊന്നും വഹിച്ചിട്ടില്ലാത്തവർക്കും, പൊതു ആവശ്യങ്ങൾക്കും നബി തിരുമേനിﷺ വിനിയോഗിക്കുകയുണ്ടായിട്ടുണ്ട്. അതിനാൽ, ഇമാമിന്റെ (ഭരണാധികാരിയുടെ) യുക്തമനുസരിച്ചു ആവശ്യാനുസരണം അതിൽ ഭേദഗതി സ്വീകരിക്കാമെന്നാണ് പൊതുവെയുള്ള പണ്ഡിതാഭിപ്രായം. ഗനീമത്തിന്റെ വിതരണത്തെ സംബന്ധിച്ച് ഈ വചനത്തിൽ പ്രസ്താവിച്ചതിന്റെ ഒരു സാമാന്യ വിവരണമാണിത്. വിശദീകരണത്തിന്റെ സ്ഥാനം ഹികഹ് ഗ്രന്ഥങ്ങളാകകൊണ്ടും, വിശദമായ വിവരണത്തിന് മുതിരുന്നപക്ഷം അത് അൽപം ദീർഘിച്ചു പോകുന്നതുകൊണ്ടും ഇവിടെ കൂടുതൽ സംസാരിക്കുന്നില്ല.

മേൽ കണ്ട പ്രകാരം ഭാഗിക്കൽ വളരെ കർശനമായ ഒരു നിർബന്ധ നിയമമാണെന്നും, അങ്ങിനെ ഭാഗിക്കാതെ അതിൽനിന്ന് വല്ലതും എടുത്ത് ഉപയോഗിക്കുന്നത് കർശനമായും തടയപ്പെട്ടിട്ടുണ്ടെന്നാണ് إِن كُنتُمْ آمَنتُم بِاللَّهِ (അല്ലാഹുവിലും നമ്മുടെ അടിയാന് നാം ഇറക്കിയതിലും നിങ്ങൾ വിശ്വസിച്ചിരിക്കുന്നുവെങ്കിൽ) എന്ന വാക്യം കാണിക്കുന്നത്. സ്വഹീഹുൽ ബുഖാരിയിൽ 'അഞ്ചിലൊന്നു കൊടുത്തുതീർക്കൽ സത്യവിശ്വാസത്തിൽപെട്ടതാണ്.' ( اداء الخمس من الايمان ) എന്ന തലക്കെട്ടിൽ ഒരു അധ്യായം തന്നെയുണ്ട്. അതിൽ അബ്ദുൽ ക്വൈസ് ഗോത്രത്തിലെ നിവേദക സംഘത്തിന് നബി ﷺ നൽകിയ ഉപദേശ നിർദേശങ്ങളടങ്ങിയ പ്രസിദ്ധ ഹദീഥാണ് ബുഖാരി (റ) ഉദ്ധരിച്ചിരിക്കുന്നത്. അതിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: നാലു കാര്യം നബിﷺ അവരോട് കൽപിക്കുകയും, നാലു കാര്യം വിരോധിക്കുകയും ചെയ്തു. പിന്നീട്, സത്യവിശ്വാസം എന്താണെന്ന് നിങ്ങൾക്കറിയാമോ എന്ന് ചോദിച്ചുകൊണ്ട് അത് വിവരിച്ചുകൊടുത്തു. ആ കൂട്ടത്തിൽ രണ്ടു ശഹാദത്ത് കലിമകൾ,നമസ്കാരം, സക്കാത്ത് എന്നിവയെപ്പറ്റി പറഞ്ഞശേഷം, ഗനീമത്തിന്റെ അഞ്ചിലൊന്ന് കൊടുത്തുതീർക്കലും എന്ന് തിരുമേനി എണ്ണുകയുണ്ടായി. ഈ ഹദീഥ് ഇതിന്റെ പ്രാധാന്യം വ്യക്തമാക്കുന്നു. വിവേചനത്തിന്റെ ദിവസം ( يَوْمَ الْفُرْقَانِ ) എന്നും, രണ്ടു കൂട്ടങ്ങൾ കണ്ടുമുട്ടിയ ദിവസം ( يَوْمَ الْتَقَى الْجَمْعَانِ ) എന്നും പറഞ്ഞത് ബദ്ർ യുദ്ധ ദിവസത്തെ ഉദ്ദേശിച്ചാകുന്നു. ഈമാന്റെ ചേരിയും, കുഫ്റിന്റെ ചേരിയും ഏറ്റുമുട്ടിയതും, രണ്ടും തമ്മിൽ സ്പഷ്ടമായ വിവേചനം രംഗത്തുവന്നതും അന്നാണല്ലോ. അന്നത്തെ ദിവസം നമ്മുടെ അടിയാന്റെ മേൽ നാം ഇറക്കിയത് ( مَا أَنزَلْنَا عَلَىٰ عَبْدِنَا ) എന്ന് പറഞ്ഞതിൽ ഗനീമത്ത് സംബന്ധിച്ചും മറ്റും ബദ്ർ യുദ്ധകാലത്ത് അവതരിച്ച ക്വുർആൻ വചനങ്ങളും മറ്റു ദിവ്യസന്ദേശങ്ങളും ഉൾപ്പെടുന്നു. وَاللهُ اَعْلَم

إِذْ أَنتُم بِٱلْعُدْوَةِ ٱلدُّنْيَا وَهُم بِٱلْعُدْوَةِ ٱلْقُصْوَىٰ وَٱلرَّكْبُ

﴾42﴿ **അതായത് നിങ്ങൾ താഴ്വരയുടെ അടുത്തതായ പാർശ്വത്തിലും, അവർ അകന്നതായ പാർശ്വത്തിലും ആയിരുന്ന സന്ദർഭം; വാഹന സംഘ**

أَسۡفَلَ مِنكُمۡۚ وَلَوۡ تَوَاعَدتُّمۡ لَٱخۡتَلَفۡتُمۡ فِي ٱلۡمِيعَٰدِ وَلَٰكِن لِّيَقۡضِيَ ٱللَّهُ أَمۡرٗا كَانَ مَفۡعُولٗا

**മാകട്ടെ, നിങ്ങളിൽ നിന്ന് കൂടുതൽ താഴെയും.**

**നിങ്ങൾ അന്യോന്യം നിശ്ചയും ചെയ്തിരുന്നുവെങ്കിൽ (ആ) നിശ്ചയത്തിൽ നിങ്ങൾ ഭിന്നിച്ചു പോകുക തന്നെ ചെയ്യുമായിരുന്നു. എങ്കിലും പ്രാവർത്തികമാക്കേണ്ടിയിരുന്ന ഒരു കാര്യം അല്ലാഹു നിർവഹിക്കുവാൻ വേണ്ടിയാണ് (അങ്ങിനെ ചെയ്തത്).**

لِّيَهۡلِكَ مَنۡ هَلَكَ عَنۢ بَيِّنَةٖ وَيَحۡيَىٰ مَنۡ حَيَّ عَنۢ بَيِّنَةٖۗ وَإِنَّ ٱللَّهَ لَسَمِيعٌ عَلِيمٌ ﴿٤٢﴾

**(അതെ) നശിച്ചവർ വ്യക്തമായ തെളിവോടെ നശിക്കുവാനും, ജീവിച്ചവർ വ്യക്തമായ തെളിവോടെ ജീവിക്കുവാനും വേണ്ടി, നിശ്ചയമായും, അല്ലാഹു (എല്ലാം) കേൾക്കുന്നവനും, അറിയുന്നവനും തന്നെ.**

---

﴾42﴿ إِذۡ أَنتُم നിങ്ങൾ ആയിരുന്ന സന്ദർഭം بِالْعُدْوَةِ താഴ്‌വരയുടെ ഭാഗത്ത് (പാർശ്വത്തിൽ- ഓരത്തിൽ) الدُّنْيَا അധികം അടുത്തതായ, അണഞ്ഞതായ وَهُمْ അവരോ, അവരാകട്ടെ بِالْعُدْوَةِ താഴ്‌വരയുടെ പാർശ്വത്തിലും (ഭാഗത്തിലും) الْقُصْوَى അകന്നതായ, ദൂരെയുള്ള وَالرَّكْبُ വാഹനസംഘമാകട്ടെ أَسْفَلَ مِنكُمْ (നിങ്ങളിൽ നിന്ന് അധികം (വളരെ കൂടുതൽ) താഴെയും وَلَوْ تَوَاعَدتُّمْ നിങ്ങൾ അന്യോന്യം വാഗ്ദത്തം നടത്തി (പറഞ്ഞുറച്ചു. നിശ്ചയിച്ചുവെച്ചു-നിശ്ചയം ചെയ്തു) ഇരുന്നെങ്കിൽ لَاخْتَلَفْتُمْ നിങ്ങൾ ഭിന്നിക്കുക (വ്യത്യാസം ചെയ്യുക) തന്നെ ചെയ്യുമായിരുന്നു فِي الْمِيعَادِ നിശ്ചിത സമയത്തിൽ, നിശ്ചിത സ്ഥലത്തിൽ, നിശ്ചയത്തിൽ, കരാറിൽ وَلَٰكِن എങ്കിലും, പക്ഷേ لِيَقْضِيَ തീരുമാനിക്കുവാൻ, നിർവ്വഹിക്കുവാൻ اللَّهُ അല്ലാഹു أَمْرًا ഒരു കാര്യം كَانَ അതായിരിക്കുന്നു مَفْعُولًا പ്രാവർത്തികമാക്കേണ്ടത് لِيَهْلِكَ നശിക്കുവാൻ വേണ്ടി مَنْ هَلَكَ നശിച്ച (നശിക്കുന്ന)വർ عَنۢ بَيِّنَةٍ (വ്യക്തമായ)തെളിവോടുകൂടി وَيَحْيَا ജീവിക്കുവാനും مَنْ حَيَّ ജീവിച്ച (ജീവിക്കുന്ന)വർ عَنۢ بَيِّنَةٍ തെളിവോടെ وَإِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَسَمِيعٌ കേൾക്കുന്നവൻ തന്നെ عَلِيمٌ അറിയുന്നവൻ (നും).

---

മുസ്‌ലിംകളും മുശ്‌രിക്കുകളും ബദ്‌റിൽ വന്നിറങ്ങിയ സ്ഥാനങ്ങളാണ് അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. ബദ്‌റിലെ വിശാലമായ താഴ്‌വരയുടെ അടുത്ത ഒരു ഭാഗത്ത് (പാർശ്വത്തിൽ) മുസ്‌ലിംകളും, അകലെയുള്ള മറ്റേ ഭാഗത്തിൽ മുശ്‌രിക്കുകളുമായിരുന്നു ഇറങ്ങിയത്. മദീനയിൽ നിന്നുവരുന്നവരെ അപേക്ഷിച്ചാണ് അടുത്തതെന്നും അകന്നതെന്നും അതിനെ വിശേഷിപ്പിച്ചിരിക്കുന്നത്. മക്കയിൽ നിന്നുവരുന്നവരെ അപേക്ഷിക്കുമ്പോൾ ഇതു മറിച്ചുമായിരിക്കും. നബിﷺയും സ്വഹാബികളും തങ്ങളുടെ നേരെ പുറപ്പെടുന്നു

ണ്ടെന്ന് അബൂസുഫ്‌യാൻ മണത്തറിഞ്ഞപ്പോൾ, നേരെയുള്ള തങ്ങളുടെ യാത്രാമാർഗം മാറ്റി മുമ്പ് പറഞ്ഞതുപോലെ, ചെങ്കടൽ തീരദേശങ്ങളിലൂടെ നീങ്ങി രക്ഷപ്പെടുകയാണുണ്ടായത്. അവരെക്കുറിച്ചാണ് വാഹന സംഘം നിങ്ങളിൽനിന്ന് അധികം താഴെയുമുണ്ടായിരുന്നു. وَالرَّكْبُ أَسْفَلَ مِنكُمْ എന്ന് പറഞ്ഞത്. കടലോരം എപ്പോഴും താണ പ്രദേശമായിരിക്കുമല്ലോ. ഈ മൂന്നു സ്ഥാനങ്ങളും ഇവിടെ എടുത്തുപറഞ്ഞതിലടങ്ങിയ സൂചനകൾ ഇവയാണ്:

മുസ്‌ലിംകൾ ഇറങ്ങിയ സ്ഥലത്ത് വെള്ള സൗകര്യം ഇല്ല. നിലത്തെ മണ്ണാങ്കട്ട, അതിൽ കാലടികൾ ഉറക്കാത്തവിധം പൂന്തിപ്പോകുന്ന മണൽപൂഴിയും. ശത്രുക്കളുടെ നിലയാണെങ്കിൽ നേരെ മറിച്ച് അവർ ഇറങ്ങിയ സ്ഥലത്ത് നീരുറവുകളുണ്ട്. മണ്ണ് ഉറപ്പുള്ളതുമായിരുന്നു. (പിന്നീട് 11-ാം വചനത്തിൽ കണ്ടതുപോലെ മഴ വർഷിച്ചപ്പോൾ സ്ഥിതിഗതികൾ നേരെ മറിച്ചായെങ്കിലും) കൂടാതെ റാസീ (റ) ചൂണ്ടിക്കാട്ടിയതുപോലെ അബൂസുഫ്‌യാന്റെ വർത്തകസംഘത്തിൽ നിന്നും സഹായങ്ങൾ തങ്ങൾക്ക് വന്നു കിട്ടിയേക്കുമെന്നുള്ള പ്രതീക്ഷയും അവർക്കുണ്ടായിരുന്നു. ആ പ്രതീക്ഷയും യഥാർത്ഥത്തിൽ ശത്രുക്കൾക്ക് മനോധൈര്യം നൽകുന്നതാണല്ലോ. എല്ലാറ്റിനും പുറമെ ഇരുകൂട്ടരുടെയും ആൾ ശക്തിയും ആയുധശക്തിയും തമ്മിൽ അജഗജാന്തരവും. ഈ പരിതഃസ്ഥിതിയിൽ മുസ്‌ലിംകൾക്ക് വമ്പിച്ച വിജയമായി യുദ്ധം കലാശിപ്പിച്ചത് അല്ലാഹുവിന്റെ പ്രത്യേക അനുഗ്രഹം കൊണ്ടാണെന്നു പറയേണ്ടതില്ലല്ലോ.

നിങ്ങളും അവരും തമ്മിൽ പോർവിളി നടത്തി അന്യോന്യം മുൻകൂട്ടി നിശ്ചയിച്ചുവെച്ച ഒരു യുദ്ധമായിരുന്നു ഇതെങ്കിൽ-മേൽകണ്ട പരിതഃസ്ഥിതികൾ നോക്കുമ്പോൾ -സ്വാഭാവികമായും നിങ്ങൾ ആ നിശ്ചയത്തിൽ നിന്ന് പിൻമാറി യുദ്ധം ഒഴിവാക്കുക തന്നെ ചെയ്യുമായിരുന്നു. പക്ഷേ, അല്ലാഹു പ്രയോഗത്തിൽ വരുത്തുവാൻ ഉദ്ദേശിച്ച ഒരു കാര്യം- ഇസ്‌ലാമിന് വിജയവും കുഫ്‌റിന് പരാജയവും വരുത്തുകയെന്ന കാര്യം-നടപ്പിൽ വരുത്തുവാൻ വേണ്ടിയാണ് അവിചാരിതമായ നിലയിൽ അവരുമായി ഏറ്റുമുട്ടുവാൻ അല്ലാഹു കളമൊരുക്കിയത്. അതെ, അവിശ്വാസത്തിന്റെ നാശത്തിൽ പതിക്കുന്ന അവിശ്വാസികൾക്ക് രക്ഷയില്ലെന്നും സത്യവിശ്വാസത്തിന്റെ ചൈതന്യത്തിൽ ജീവിക്കുന്ന സത്യവിശ്വാസികൾക്ക് അല്ലാഹുവിന്റെ സഹായമുണ്ടെന്നുമുള്ളതിന് ഇതിൽ വ്യക്തമായ തെളിവുണ്ടല്ലോ. എന്നൊക്കെയാണ് പിന്നീട് പറഞ്ഞതിലെ ആശയത്തിന്റെ രത്നച്ചുരുക്കം.

الرَّكْبُ (വാഹനസംഘം) കൊണ്ടുദ്ദേശ്യം അബൂസുഫ്‌യാന്റെ വർത്തകസംഘമത്രെ. أَسْفَلَ مِنكُمْ (നിങ്ങളിൽനിന്ന് അധികം താഴെയായിരുന്നു) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം അവർ കടലോര പ്രദേശത്തായിരുന്നുവെന്നുമാകുന്നു. അക്ഷരങ്ങളിലും വാക്കുകളിലും വ്യത്യാസം കാണാമെങ്കിലും ഖുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ ഈ വിഷയത്തിൽ അഭിപ്രായവ്യത്യാസമില്ല. വർത്തകസംഘം അബൂജഹ്‌ലിന്റെ പട്ടാള സംഘവുമായി ബന്ധപ്പെടാതെ കടലോര പ്രദേശങ്ങളിൽക്കൂടി യാത്ര ചെയ്യുകയാണെങ്കിലും-യഥാർത്ഥ സ്ഥിതികൾ പരസ്പരം അറിയായ്കകൊണ്ട്-വർത്തകസംഘത്തിൽ നിന്ന് തങ്ങൾക്ക് സഹായം എത്തിച്ചേരുമെന്നുള്ള സൽപ്രതീക്ഷ പട്ടാളസംഘത്തിനുണ്ടായിരുന്നു.

وَالرَّكْبُ أَسْفَلَ مِنكُمْ (വാഹനസംഘം നിങ്ങളിൽ നിന്ന് അധികം താഴെയുമാണ്) എന്ന വാക്യത്തിന്റെ വ്യാഖ്യാനത്തിൽ മുജാഹിദ് (റ) പ്രസ്താവിച്ചതായി ഒന്നിലധികം മാർഗങ്ങളിൽ കൂടി ഇബ്നുജരീർ (റ) ഇങ്ങിനെ ഉദ്ധരിക്കുന്നു: അത് (വാഹനസംഘം) അബൂസുഫ്യാനും കൂട്ടരുമാകുന്നു. അവർ ശാമിൽനിന്ന് വരുകയായിരുന്നു. അവർ ബദ്റിലുള്ളവരെപ്പറ്റി അറിഞ്ഞിരുന്നില്ല. മുഹമ്മദ് ﷺ ക്വുറൈശീ കാഫിറുകളെ (പട്ടാളസംഘത്തെ) പ്പറ്റിയും അറിഞ്ഞിരുന്നില്ല. ക്വുറൈശീ കാഫിറുകൾ മുഹമ്മദ് ﷺ നെയും ആൾക്കാരെയും കുറിച്ചും അറിഞ്ഞിരുന്നില്ല. അങ്ങനെ, രണ്ടുകൂട്ടരും ബദ്റിലെത്തി വെള്ളത്താവളത്തിങ്കൽ വെച്ചു കണ്ടുമുട്ടുകയാണ് ചെയ്തത്. നബി ﷺ യും കൂട്ടരും അബൂജഹ്ലിന്റെ കൂട്ടരും വെള്ളത്താവളത്തിങ്കൽ നിന്നു വെള്ളം ശേഖരിക്കുവാൻ ചെന്നപ്പോഴാണ് ഓരോ വിഭാഗവും മറ്റേ വിഭാഗത്തെപ്പറ്റി അറിഞ്ഞതെന്ന് ഇബ്നുഅബ്ബാസ് (റ) പറഞ്ഞതായും ഇബ്നുജരീർ (റ) ഉദ്ധരിച്ചിരിക്കുന്നു.

അപ്പോൾ - മുകളിൽ ചൂണ്ടിക്കാട്ടിയപോലെ- നബി ﷺ യും സ്വഹാബികളും വർത്തകസംഘത്തെ ഉദ്ദേശിച്ചുപോയതല്ലെന്നും മദീനായെ ആക്രമിക്കുവാൻ പരിപാടിയിട്ടുവരുന്ന പട്ടാളസംഘത്തെ നേരിടുവാൻ ഉദ്ദേശിച്ചുപോയതാണെന്നും യുദ്ധവേളയിൽ അവർക്ക് വേണ്ടുന്ന സാധനങ്ങൾ എത്തിച്ചുകൊടുക്കുവാൻ പരിപാടിയിട്ടുകൊണ്ട് അബൂസുഫ്യാന്റെ വർത്തകസംഘം അവിടെ അടുത്തൊരിടത്ത് തയ്യാറുണ്ടായിരുന്നുവെന്നുമൊക്കെ ബദ്ർ യുദ്ധത്തിന് ഒരു പുതിയ പശ്ചാത്തലവും ചിത്രവുമുണ്ടാക്കുവാൻ ശ്രമിക്കാറുള്ള ചിലർ ഇമാം റാസീ(റ)തന്റെ തഫ്സീറിൽ ഇവിടെ പറഞ്ഞ ഒരു വാക്യം ചൂഷണം ചെയ്തു കാണാം. ഇദ്ദേഹം ഇത് സംബന്ധിച്ചു പറഞ്ഞ ആ വാചകം ഇതാണ് ولان العير كانوا خلف ظهورهم وكانوا يتوقعون مجيئ المدد من العير اليهم ساعة و ساعة (കച്ചവടസംഘം അവരുടെ പിന്നിലുമുണ്ടായിരുന്നു. അവരിൽനിന്ന് തങ്ങൾക്ക് സഹായം വന്നെത്തുമെന്ന് ഓരോ നാഴികയിലും അവർ പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു) അങ്ങിനെ അവർക്കൊരു പ്രതീക്ഷയുണ്ടായിരുന്നുവെന്നല്ലാതെ-വർത്തകസംഘം അവർക്ക് സഹായം എത്തിച്ചുകൊടുത്തിരുന്നുവെന്നോ, അതിനുതക്കവിധം വർത്തകസംഘം അവരുടെ പിന്നിൽ ഒരിടത്തും സ്ഥിതി ചെയ്തിരുന്നുവെന്നോ അല്ല-റാസീ (റ) ഇതുകൊണ്ട് ഉദ്ദേശിക്കുന്നതെന്ന് വ്യക്തമാണ്. കാരണം وَالرَّكْبُ أَسْفَلَ مِنكُمْ (വാഹനസംഘം നിങ്ങളിൽനിന്ന് അധികം താഴെയാണ്) എന്ന വാക്യത്തിന് മറ്റുള്ള ക്വുർആൻ വ്യാഖ്യാതാക്കളെപ്പോലെതന്നെ റാസി (റ)യും നൽകിയ വ്യാഖ്യാനം ഇതാണ് في موضع اسفل منكم الى ساحل البحر (നിങ്ങളിൽ നിന്ന് കടൽത്തീരത്തിലേക്ക് കൂടുതൽ താണു കിടക്കുന്ന സ്ഥലത്താണവർ) ചുരുക്കിപ്പറഞ്ഞാൽ, അങ്ങിനെ ഒരു പ്രതീക്ഷ പട്ടാളസംഘത്തിനുണ്ടായിരുന്നു- പ്രതീക്ഷിച്ചപോലെ അത് യഥാർത്ഥത്തിൽ സംഭവിച്ചതുമില്ല.-എന്നല്ലാതെ അതിൽ കവിഞ്ഞൊന്നും റാസി (റ)യുടെ ആ വാചകത്തിന് അർത്ഥം നൽകുവാൻ സാധ്യമല്ല. അല്ലാഹു വീണ്ടും പറയുന്നു:-

إِذْ يُرِيكَهُمُ ٱللَّهُ فِى مَنَامِكَ قَلِيلًا ۖ

﴾43﴿ **(നബിയേ) നിന്റെ ഉറക്കിൽ [സ്വപ്നത്തിൽ] അവരെ കുറച്ചായി അല്ലാഹു നിനക്ക് കാണിച്ചുതന്നിരുന്ന സന്ദർഭം (ഓർക്കുക)**

وَلَوْ أَرَىٰكَهُمْ كَثِيرًا لَّفَشِلْتُمْ وَلَتَنَٰزَعْتُمْ فِى ٱلْأَمْرِ وَلَٰكِنَّ ٱللَّهَ سَلَّمَ ۗ

അവരെ അധികമായി നിനക്ക് അവൻ കാണിച്ചുതന്നിരുന്നെങ്കിൽ, നിങ്ങൾ ഭീരുത്വം കാണിക്കുകയും, കാര്യത്തിൽ പരസ്പരം ഭിന്നിക്കുകയും തന്നെ ചെയ്യുമായിരുന്നു. എങ്കിലും അല്ലാഹു (അതിൽ നിന്നും) രക്ഷിച്ചു.

إِنَّهُۥ عَلِيمٌۢ بِذَاتِ ٱلصُّدُورِ ﴿٤٣﴾

നിശ്ചയമായും, അവൻ നെഞ്ചു [ഹൃദയം] കളിലുള്ളതിനെപ്പറ്റി അറിയുന്നവനാകുന്നു.

وَإِذْ يُرِيكُمُوهُمْ إِذِ ٱلْتَقَيْتُمْ فِىٓ أَعْيُنِكُمْ قَلِيلًا وَيُقَلِّلُكُمْ فِىٓ أَعْيُنِهِمْ لِيَقْضِىَ ٱللَّهُ أَمْرًا كَانَ مَفْعُولًا ۗ

《44》 നിങ്ങൾ (പരസ്പരം) കണ്ടുമുട്ടിയപ്പോൾ, നിങ്ങളുടെ കണ്ണുകളിൽ [കാഴ്ചയിൽ] അവരെ കുറച്ചായി അവൻ നിങ്ങൾക്ക് കാണിച്ചുതന്ന സന്ദർഭവും (ഓർക്കുക) അവരുടെ കണ്ണുകളിൽ [കാഴ്ചയിൽ] നിങ്ങളെയും അവൻ കുറച്ചു (കാട്ടി) യിരുന്നു: (അതെ) പ്രാവർത്തികമാക്കേണ്ടിയിരുന്ന ഒരു കാര്യം അല്ലാഹു നിർവ്വഹിക്കുവാൻ വേണ്ടി(യാണത്.)

وَإِلَى ٱللَّهِ تُرْجَعُ ٱلْأُمُورُ ﴿٤٤﴾

അല്ലാഹുവിങ്കലേക്കത്രെ കാര്യങ്ങൾ മടക്കപ്പെടുന്നത്.

---

《43》 إِذْ يُرِيكَهُمُ അവരെ നിനക്ക് കാട്ടി (കാണിച്ചു) തന്നിരുന്ന സന്ദർഭം ٱللَّهُ അല്ലാഹു فِي مَنَامِكَ നിന്റെ ഉറക്കുവേളയിൽ, ഉറക്കിൽ (സ്വപ്നത്തിൽ) قَلِيلًا കുറച്ചായി, അൽപമായി وَلَوْ أَرَاكَ നിനക്കവൻ കാണിച്ചുതന്നിരുന്നെങ്കിൽ هُمْ അവരെ كَثِيرًا അധികമായി, വളരെയായി لَفَشِلْتُمْ നിങ്ങൾ ഭീരുത്വം കാണിക്കുകതന്നെ ചെയ്തിരുന്നു. وَلَتَنَازَعْتُمْ നിങ്ങൾ ഭിന്നിക്കുക (പിണങ്ങുക)യും ചെയ്തിരുന്നു فِي الْأَمْرِ കാര്യത്തിൽ وَلَٰكِنَّ اللَّهَ എങ്കിലും (പക്ഷേ) അല്ലാഹു سَلَّمَ രക്ഷപ്പെടുത്തി إِنَّهُ عَلِيمٌ നിശ്ചയമായും അവൻ അറിയുന്നവനാണ് بِذَاتِ الصُّدُورِ നെഞ്ചുകളിലുള്ളതിനെ (മനസ്സിലുള്ളതിനെ)പ്പറ്റി. 《44》 وَإِذْ يُرِيكُمُوهُمْ നിങ്ങൾക്ക് അവരെ അവൻ കാട്ടിത്തന്നിരുന്ന സന്ദർഭവും إِذِ الْتَقَيْتُمْ നിങ്ങൾ കണ്ടുമുട്ടിയപ്പോൾ (പരസ്പരം കണ്ടപ്പോൾ) فِي أَعْيُنِكُمْ നിങ്ങളുടെ കണ്ണുകളിൽ قَلِيلًا കുറച്ചായി, അൽപമായി وَيُقَلِّلُكُمْ നിങ്ങളെ കുറച്ചുകാട്ടുകയും ചെയ്തിരുന്നു فِي أَعْيُنِهِمْ അവരുടെ കണ്ണുകളിൽ لِيَقْضِيَ

നിർവഹിക്കുവാൻ വേണ്ടി اللَّهُ അല്ലാഹു أَمْرًا ഒരു കാര്യത്തെ كَانَ അതായിരുന്നു مَفْعُولا ചെയ്യപ്പെട്ടത്, പ്രാവർത്തികമാക്കേണ്ടത് وَإِلَى اللَّهِ അല്ലാഹുവിലേക്കത്രേ تُرْجَعُ മടക്കപ്പെടുക الأُمُورُ കാര്യങ്ങൾ.

---

തങ്ങളെക്കാൾ എത്രയോ ശക്തമായ ആ പട്ടാള സംഘത്തോട് ഏറ്റുമുട്ടുവാൻ ധൈര്യവും വീര്യവും നൽകി മുസ്‌ലിംകളെക്കൊണ്ട് വിജയപതാക പറപ്പിക്കുവാൻ അല്ലാഹു എടുത്ത ചില നടപടികളാണ് ഈ വചനങ്ങളിൽ കാണുന്നത്. ശത്രുക്കൾ വളരെ കുറച്ചു പേർ മാത്രമേയുള്ളുവെന്ന് അവൻ നബിﷺക്കു സ്വപ്നത്തിൽ കാണിച്ചു. നബിﷺ അത് സ്വഹാബികളോട് പറയുകയും ചെയ്തു. അവർക്ക് യുദ്ധാവേശവും ധൈര്യവും ഉളവാക്കുമല്ലോ. നേരെമറിച്ച് ശത്രുക്കളുടെ എണ്ണം അധികമുണ്ടെന്നായിരുന്നു ആ സ്വപ്നമെങ്കിൽ, അത് ഭീതിയും ധൈര്യക്ഷയവും ഉണ്ടാക്കുകയും ചെയ്യുമെന്ന് വ്യക്തമാണ്. അതോടൊപ്പം യുദ്ധം വേണമെന്നും വേണ്ടെന്നും മറ്റുമുള്ള കക്ഷി വഴക്കിനും കാരണമാകും. അതൊന്നും കൂടാതെ, അവരെ കാത്തുരക്ഷിക്കുവാനാണ് അല്ലാഹു അങ്ങിനെ ചെയ്തത്. രണ്ടു കൂട്ടരും യുദ്ധക്കളത്തിൽ കൂട്ടിമുട്ടിയപ്പോഴും ശത്രുക്കൾ കാഴ്ചയിൽ അധികമൊന്നുമില്ല– കുറച്ചാളുകളെയുള്ളൂ എന്നു മുസ്‌ലിംകൾക്ക് തോന്നിപ്പിച്ചു. ഇതിന്റെയും ഫലം മേൽ പറഞ്ഞതുതന്നെ. മനുഷ്യമനസ്സുകളെപ്പറ്റി മനുഷ്യരെക്കാൾ അറിയുന്ന സർവജ്ഞനാണല്ലോ അല്ലാഹു. അതേ പ്രകാരം, മുസ്‌ലിംകൾ വളരെ കുറഞ്ഞ ആളുകളെയുള്ളൂവെന്നായിരുന്നു കാഴ്ചയിൽ ശത്രുക്കൾക്കും തോന്നിയത്. കൂസൽ കൂടാതെ, മുസ്‌ലിംകളുടെ നേരെ ആഞ്ഞടുക്കുവാൻ അവരെ പ്രേരിപ്പിക്കലാണ് ഇതിന്റെ ഉദ്ദേശ്യം. അപ്പോഴാണല്ലോ ഇരുചേരികളും ചെറുത്തുനിൽക്കുവാൻ മിനക്കെടാതെ ആക്രമണത്തിനും, പ്രത്യാക്രമണത്തിനും മുതിരുക. അതോടെ ശത്രുക്കളുടെ തോൽവി ത്വരിതപ്പെടുകയും ചെയ്യും. അല്ലാഹു പ്രയോഗത്തിൽ വരുത്തുവാൻ പോകുന്ന കാര്യം–സത്യവിശ്വാസികളുടെ വിജയവും അവിശ്വാസികളുടെ പരാജയവും –വേഗം നടപ്പിൽ വരുത്തുവാൻ വേണ്ടി അല്ലാഹു എടുത്ത ചില നടപടികളാണിതൊക്കെ. എല്ലാ കാര്യത്തിന്റെയും പര്യവസാനം അവങ്കലേക്കും, അവന്റെ തീരുമാനമനുസരിച്ചുമാണല്ലോ എന്നു സാരം.

ശത്രുക്കളുടെ ദൃഷ്ടിയിൽ സത്യവിശ്വാസികളുടെ എണ്ണവും കുറവായിത്തോന്നിയിരുന്നുവെന്ന് പറഞ്ഞത് യുദ്ധത്തിന്റെ ആദ്യഘട്ടത്തിലുണ്ടായ അവസ്ഥയായിരുന്നു. യുദ്ധം ആരംഭിച്ചു ഇരുകൂട്ടരും ഏറ്റുമുട്ടിക്കഴിഞ്ഞപ്പോൾ ശത്രുക്കളുടെ ദൃഷ്ടിയിൽ മുസ്‌ലിംകളുടെ എണ്ണം അധികമുള്ളതായി തോന്നുകയുണ്ടായി. അതിനെപ്പറ്റിയാണ് ആലുഇംറാൻ 13–ൽ يَرَوْنَهُم مِّثْلَيْهِمْ رَأْيَ الْعَيْنِ (അവർ അവരെ– അവിശ്വാസികൾ സത്യവിശ്വാസികളെ– തങ്ങളുടെ രണ്ടത്രയുള്ളതായി കൺകാഴ്ചയിൽ കണ്ടിരുന്നു) എന്നു പറഞ്ഞത്. ഈ രണ്ടു പ്രസ്താവനകളും രണ്ടു സന്ദർഭങ്ങളെയാണ് ചൂണ്ടിക്കാട്ടുന്നത്. കൂടുതൽ വിവരം അവിടെ നോക്കുക.

## വിഭാഗം–6

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ إِذَا لَقِيتُمْ فِئَةً فَٱثْبُتُواْ وَٱذْكُرُواْ ٱللَّهَ كَثِيرًا

**﴾45﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ വല്ല (സൈന്യ സംഘത്തെയും കണ്ടുമുട്ടിയാൽ, നിങ്ങൾ ഉറച്ചു നിൽക്കുകയും, അല്ലാഹു**

لَعَلَّكُمْ تُفْلِحُونَ ﴿٤٥﴾

വിനെ ധാരാളം ഓർമിക്കുകയും ചെയ്യുവിൻ- നിങ്ങൾ വിജയം പ്രാപിച്ചേക്കാം.

وَأَطِيعُوا۟ ٱللَّهَ وَرَسُولَهُۥ وَلَا تَنَٰزَعُوا۟ فَتَفْشَلُوا۟ وَتَذْهَبَ رِيحُكُمْ ۖ وَٱصْبِرُوٓا۟ ۚ إِنَّ ٱللَّهَ مَعَ ٱلصَّٰبِرِينَ ﴿٤٦﴾

﴿46﴾ **നിങ്ങൾ അല്ലാഹുവിനെയും അവന്റെ റസൂലിനെയും അനുസരിക്കുകയും ചെയ്യുവിൻ. നിങ്ങൾ പരസ്പരം ഭിന്നിക്കുകയും ചെയ്യരുത്. എന്നാൽ നിങ്ങൾക്ക് ഭീരുത്വം പിണയുകയും നിങ്ങളുടെ കാറ്റ് [വീര്യം] പോയിപ്പോകുകയും ചെയ്യും. നിങ്ങൾ ക്ഷമിക്കുകയും ചെയ്യണം. നിശ്ചയമായും അല്ലാഹു ക്ഷമിക്കുന്നവരുടെ കൂടെയായിരിക്കും.**

---

﴿45﴾ يَاأَيُّهَاالَّذِينَ آمَنُوا വിശ്വസിച്ചവരേ إِذَالَقِيتُمْ നിങ്ങൾ കണ്ടുമുട്ടിയാൽ فِئَةً വല്ല സംഘത്തെയും, ഒരു കൂട്ടത്തെ فَاثْبُتُوا നിങ്ങൾ ഉറച്ചു (സ്ഥിരപ്പെട്ടു) നിൽക്കുവിൻ وَاذْكُرُوا നിങ്ങൾ ഓർമിക്കുകയും ചെയ്യുവിൻ اللَّهَ അല്ലാഹുവിനെ كَثِيرًا വളരെ, അധികം, ധാരാളം لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ വേണ്ടി تُفْلِحُونَ നിങ്ങൾ വിജയം പ്രാപിക്കും. ﴿46﴾ وَأَطِيعُوا നിങ്ങൾ അനുസരിക്കുകയും ചെയ്‌വിൻ اللَّهَ അല്ലാഹുവിനെ وَرَسُولَهُ അവന്റെ റസൂലിനെയും وَلَاتَنَازَعُوا നിങ്ങൾ പരസ്പരം ഭിന്നിക്കുക (പിണങ്ങുക- വഴക്കടിക്കുക)യും ചെയ്യരുത് فَتَفْشَلُوا എന്നാൽ നിങ്ങൾക്ക് ഭീരുത്വം പിണയും, നിങ്ങൾ ഭീരുത്വം കാണിക്കും. وَتَذْهَبَ പോകുകയും ചെയ്യും رِيحُكُمْ നിങ്ങളുടെ കാറ്റ് (വീര്യം) وَاصْبِرُوا നിങ്ങൾ ക്ഷമിക്കുകയും ചെയ്‌വിൻ إِنَّاللَّهَ നിശ്ചയമായും അല്ലാഹു مَعَالصَّابِرِينَ ക്ഷമിക്കുന്നവരുടെ കൂടെയായിരിക്കും.

---

ശത്രുസൈന്യങ്ങളുമായി ഏറ്റുമുട്ടേണ്ടി വരുമ്പോൾ സത്യവിശ്വാസികൾക്ക് വിജയം കൈവരുവാനുള്ള ഉപാധികൾ ഏതൊക്കെയാണെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു:

1) ഉറച്ചുനിൽക്കുക. കാൽപതറാതെ, ഭീരുത്വം പ്രകടിപ്പിക്കാതെ, ധൈര്യപൂർവ്വം നിലകൊള്ളുക

(2) അല്ലാഹുവിനെ ധാരാളം ഓർമിക്കുക. അല്ലാഹുവിനോട് പ്രാർത്ഥിച്ചും, സഹായമർത്ഥിച്ചും, തസ്ബീഹ്-തക്ബീർ മുതലായവ ഉച്ചരിച്ചും എല്ലാം അവനിൽ അർപ്പിച്ചും, അവന്റെ കാരുണ്യം പ്രതീക്ഷിച്ചുംകൊണ്ടിരിക്കുക

(3) അല്ലാഹുവിനെയും റസൂലിനെയും അനുസരിക്കുക. അവരുടെ വിധിവിലക്കുകളെയും, ഉപദേശ നിർദേശങ്ങളെയും പാലിക്കുകയും, അതിനെതിരായി പ്രവർത്തിക്കാതിരിക്കുകയും ചെയ്യുക.

(4) അന്യോന്യം ഭിന്നിക്കാതെയും, തമ്മിൽ പിണക്കമില്ലാതെയും ഇരിക്കുക. അഭി

പ്രായ ഭിന്നിപ്പോ, തർക്കമോ കക്ഷിവഴക്കോ, ചേരിപിരിവോ കൂടാതെ ഒത്തൊരുമിച്ചു ഒറ്റക്കെട്ടായി നിലകൊള്ളുക.

(5) ക്ഷമിക്കുക, ഞെരുക്കവും ബുദ്ധിമുട്ടും സഹിക്കുകയും വന്നുപോയ നഷ്ടങ്ങളെച്ചൊല്ലി അക്ഷമ കാണിക്കാതിരിക്കുകയും ചെയ്യുക. ഇത്രയും കാര്യങ്ങൾ ഗൗനിക്കുന്നപക്ഷം സത്യവിശ്വാസികൾക്ക് വിജയം കൈവരുന്നതും അല്ലാഹുവിന്റെ സഹായം ലഭിക്കുന്നതുമാണെന്ന് അറിയിക്കുന്നു.

ഭിന്നിപ്പിന്റെ ഫലം ഭീരുത്വവും ഉള്ള ചൂരും പേരും-അഥവാ വീര്യവും ചുണയും - നശിച്ചുപോകലുമായിരിക്കുമെന്നും ക്ഷമിക്കുന്നവർക്കേ അല്ലാഹുവിന്റെ സഹായം പ്രതീക്ഷിക്കുവാനുള്ളുവെന്നും അല്ലാഹു പ്രത്യേകം ഉണർത്തിയിരിക്കുന്നു. ഒരു യുദ്ധയാത്രയിൽ നബിﷺ ചെയ്ത പ്രസംഗത്തിൽ ഇങ്ങിനെ പറഞ്ഞതായി അബ്ദുല്ലാഹിബ്നു അബീഔഫാ (റ) ഉദ്ധരിക്കുന്നു: 'മനുഷ്യരേ, നിങ്ങൾ ശത്രുവെ കണ്ടുമുട്ടുവാൻ കൊതിക്കരുത്. അല്ലാഹുവിനോട് (അതിൽ നിന്ന്) ഒഴിവാക്കിത്തരുവാൻ അപേക്ഷിക്കുകയും ചെയ്യുവിൻ. എന്നാൽ, നിങ്ങൾ അവരെ കണ്ടുമുട്ടിയാൽ, അപ്പോൾ നിങ്ങൾ ക്ഷമ കൈക്കൊള്ളണം. സ്വർഗം വാളുകളുടെ തണലുകളിലുണ്ടെന്ന് നിങ്ങൾ അറിയുകയും ചെയ്യുക.' (ബു.മു) അബ്ദുല്ലാഹിബ്നു അംറ് (റ) വഴി വന്നിട്ടുള്ള ഒരു ഹദീഥിൽ നബിﷺ ഇപ്രകാരം പറഞ്ഞതായി വന്നിരിക്കുന്നു: 'നിങ്ങൾ ശത്രുവെ കണ്ടുമുട്ടുവാൻ കൊതിക്കരുത്. ഒഴിവാക്കുവാൻ അല്ലാഹുവിനോട് ചോദിക്കുകയും ചെയ്യുക. എന്നാൽ അവരുമായി കണ്ടുമുട്ടിയാൽ നിങ്ങൾ ഉറച്ചുനിൽക്കണം. അവർ ബഹളം കൂട്ടുകയും (ശബ്ദം ഉയർത്തി) അട്ടഹസിക്കുകയും ചെയ്താൽ, നിങ്ങൾ മൗനമായിരിക്കണം.' (അബ്ദുറസ്സാക്വ്)

മേൽ കണ്ട ഉപാധികളിലുള്ള വീഴ്ചയും പോരായ്മയുമായിരിക്കും സത്യവിശ്വാസികൾക്ക് പരാജയം നേരിടുവാൻ കാരണമാകുന്നതെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. സംഖ്യാബലവും, ആയുധബലവും ആവശ്യംതന്നെ. അതിനെപ്പറ്റി വേറെ സ്ഥലങ്ങളിൽ അല്ലാഹു ഊന്നിപ്പറയുന്നുമുണ്ട്. പക്ഷേ, ആൾബലവും ആയുധശക്തിയും കൊണ്ടു മാത്രം വിജയം കരസ്ഥമാകുകയില്ലെന്നും, ആ രണ്ടിന്റെയും കുറവുണ്ടായിരുന്നിട്ടും സത്യവിശ്വാസികൾക്ക് വിജയം കരസ്ഥമാകുകയുണ്ടായിട്ടുണ്ടെന്നും നബിﷺയുടെ കാലത്ത് നടന്ന സംഭവങ്ങൾ തന്നെ തെളിയിച്ചിട്ടുള്ളതാണ്. ബദ്ർ, ഉഹ്ദ്, ഹുനൈൻ മുതലായ യുദ്ധങ്ങൾ അതിന് ഉദാഹരണങ്ങളത്രെ. മുസ്ലിംകളുടെ ചരിത്രത്തിൽ ശത്രുക്കളുമായി അവർ ഏറ്റുമുട്ടേണ്ടി വന്ന സംഭവങ്ങൾ മൊത്തത്തിൽ പരിശോധിച്ചാലും ഈ വാസ്തവം തെളിഞ്ഞുകാണാവുന്നതാണ്. ഇന്നത്തെ മുസ്ലിം രാഷ്ട്രങ്ങളെ അപേക്ഷിച്ചു ബാഹ്യമായ എല്ലാ നിലക്ക് നോക്കിയാലും ഒരു നാഴിക നേരംകൊണ്ട് മുട്ടുകുത്തിക്കുവാൻ മാത്രമുള്ള ഒരു ചെറുരാഷ്ട്രമത്രെ ഇപ്പോൾ നിലവിലുള്ള ഇസ്റാഈൽ രാഷ്ട്രം. മുസ്ലിംകളോട് പരമശത്രുതയിൽ വർത്തിക്കുന്ന ആ രാഷ്ട്രത്തെ അടക്കിനിർത്തുവാൻ രണ്ടു മൂന്നു ദശവൽസരങ്ങളോളം പരിശ്രമം നടത്തിയിട്ടും ലോകമുസ്ലിം രാഷ്ട്രങ്ങൾക്ക് കഴിഞ്ഞിട്ടില്ല. ഇതിന്റെ കാരണവും ഈ വചനത്തിൽ പ്രസ്താവിക്കപ്പെട്ട ഉപാധികളിൽ സമുദായം കൈക്കൊണ്ടിട്ടുള്ള അമാന്തമല്ലാതെ മറ്റൊന്നുമല്ല. വീണ്ടും അല്ലാഹു ഉപദേശിക്കുന്നു:-

وَلَا تَكُونُواْ كَٱلَّذِينَ خَرَجُواْ مِن دِيَٰرِهِم بَطَرًا وَرِئَآءَ ٱلنَّاسِ وَيَصُدُّونَ عَن سَبِيلِ ٱللَّهِۚ

﴾47﴿ **തങ്ങളുടെ വീടുകളിൽനിന്ന് ഗർവ്വായും മനുഷ്യരെ കാണി (ച്ചു കീർത്തി സമ്പാദി)ക്കുവാനായും പുറപ്പെട്ടവരെപ്പോലെ നിങ്ങൾ ആവുകയുമരുത്. അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ജനങ്ങളെ) അവർ തടയുകയും ചെയ്യുന്നു. [ഇവരെപ്പോലെ നിങ്ങൾ ആയിരിക്കരുത്].**

وَٱللَّهُ بِمَا يَعْمَلُونَ مُحِيطٌ ﴿٤٧﴾

**അല്ലാഹു അവർ പ്രവർത്തിക്കുന്നതിനെ വലയം ചെയ്തു [സൂക്ഷ്മമായറിഞ്ഞു] കൊണ്ടിരിക്കുന്നവനാകുന്നു.**

---

﴾47﴿ وَلَاتَكُونُوا നിങ്ങളാവുകയുമരുത് كَالَّذِينَ خَرَجُوا പുറപ്പെട്ടവരെപ്പോലെ مِن دِيَارِهِمْ അവരുടെ വീടു (വസതി) കളിൽ നിന്ന് بَطَرًا ഗർവ്വായിട്ടും, മതിമറന്നു കൊണ്ടും, അഹങ്കാരിയായി وَرِئَاءَ കാണിക്കുവാനും النَّاسِ മനുഷ്യരെ وَيَصُدُّونَ അവർ തടയുകയും ചെയ്തിരുന്നു, തടഞ്ഞുകൊണ്ടും عَن سَبِيلِ മാർഗത്തിൽ നിന്ന് اللَّهِ അല്ലാഹുവിന്റെ وَاللَّهُ അല്ലാഹുവാകട്ടെ بِمَا يَعْمَلُونَ അവർ പ്രവർത്തിക്കുന്നതിനെ مُحِيطٌ വലയം ചെയ്യുന്ന (സൂക്ഷ്മമായറിയുന്ന) വനാണ്.

---

അബൂജഹ്‌ലിന്റെ നേതൃത്വത്തിൽ ബദ്റിൽ വന്ന സൈന്യത്തെപ്പോലെ ഗർവ്വും, അഹങ്കാരവും, ദുരഭിമാനവും സത്യവിശ്വാസികൾക്ക് ഉണ്ടായിക്കൂടാ. അവർ അടക്കവും, ഒതുക്കവും, നിഷ്കളങ്കതയും, ഭയഭക്തിയും ഉള്ളവരായിരിക്കണം എന്ന് അല്ലാഹു അവരെ ഉപദേശിക്കുകയാണ്. അബൂസുഫ്‌യാന്റെ വർത്തകസംഘത്തെ രക്ഷപ്പെടുത്താൻ വേണ്ടി ഒരുങ്ങിത്തുടങ്ങിയ ആ മുശ്‌രിക്കുകൾ വഴിക്കുവെച്ച് അവർ രക്ഷപ്പെട്ട വിവരം അറിഞ്ഞിട്ടും മടങ്ങിപ്പോകാതെ, ബദ്റിലെ മൈതാനത്ത് ചെന്ന് മൂന്നു ദിവസം ഒട്ടകത്തെ അറുത്തും, കള്ളുകുടിച്ചും നൃത്താലാപനങ്ങൾ നടത്തിയും കൊണ്ട് അറബികൾക്കിടയിൽ കീർത്തി നേടിക്കൊണ്ടല്ലാതെ മടങ്ങുകയില്ലെന്ന് പറഞ്ഞാണല്ലോ അവർ ബദ്റിൽ വന്നിറങ്ങിയത്. പക്ഷേ, അല്ലാഹു ഉദ്ദേശിച്ചത് മറ്റൊന്നായിരുന്നതുകൊണ്ട് അത് നടന്നില്ല.

وَإِذْ زَيَّنَ لَهُمُ ٱلشَّيْطَٰنُ أَعْمَٰلَهُمْ وَقَالَ لَا غَالِبَ لَكُمُ ٱلْيَوْمَ مِنَ ٱلنَّاسِ وَإِنِّى جَارٌ لَّكُمْ ۖ فَلَمَّا

﴾48﴿ **പിശാച് അവർക്ക് [അവിശ്വാസികൾക്ക്] തങ്ങളുടെ പ്രവൃത്തികളെ ഭംഗിയാക്കി കാട്ടിയ സന്ദർഭവും (ഓർക്കുക) അവൻ പറയുകയും ചെയ്തു: 'ഇന്നു മനുഷ്യരിൽ നിന്നു (ആരും) നിങ്ങളെ ജയിച്ചടക്കുന്നവരില്ല: നിശ്ചയമായും, ഞാൻ**

تَرَآءَتِ ٱلۡفِئَتَانِ نَكَصَ عَلَىٰ عَقِبَيۡهِ وَقَالَ إِنِّي بَرِيٓءٞ مِّنكُمۡ إِنِّيٓ أَرَىٰ مَا لَا تَرَوۡنَ إِنِّيٓ أَخَافُ ٱللَّهَۚ وَٱللَّهُ شَدِيدُ ٱلۡعِقَابِ ﴿٤٨﴾

**നിങ്ങൾക്ക് ഒരു അയൽക്കാരനും [സഹായിയും] ആകുന്നു.' എന്നിട്ട് രണ്ടു സംഘങ്ങൾ പരസ്പരം കണ്ട പ്പോൾ, അവൻ മടമ്പുകാലുകളിൽ [വന്നപാടെ] പിന്നോക്കം വെച്ചു; അവൻ പറയുകയും ചെയ്തു: 'നിശ്ച യമായും ഞാൻ, നിങ്ങളിൽനിന്നും (ഉത്തരവാദിത്വം) ഒഴിവായവനാണ്: നിങ്ങൾ കാണാത്തത് ഞാൻ കാണുന്നു: ഞാൻ അല്ലാഹുവിനെ പേടിക്കുന്നു. അല്ലാഹുവാകട്ടെ, ശിക്ഷാനടപടി കഠിനമായവനാകുന്നു.'**

﴾48﴿ وَإِذۡ زَيَّنَ ഭംഗിയാക്കിക്കൊടുത്ത (അലങ്കാരമായി കാണിച്ച) സന്ദർഭവും لَهُمُ അവർക്ക് الشَّيۡطَانُ പിശാച്, ശൈത്വാൻ أَعۡمَالَهُمۡ അവരുടെ പ്രവൃത്തികളെ وَقَالَ അവൻ പറയുകയും (ചെയ്തു. ചെയ്ത) لَا غَالِبَ ജയിച്ചടക്കുന്നവനേ ഇല്ല لَكُمُ നിങ്ങളെ, നിങ്ങളോട് الۡيَوۡمَ ഇന്ന്, ഈ ദിവസം مِنَ النَّاسِ മനുഷ്യരിൽ നിന്ന് وَإِنِّي നിശ്ചയമായും ഞാൻ جَارٌ لَّكُمۡ നിങ്ങൾക്ക് ഒരയൽക്കാരനാണ്. (അഭയം നൽകുന്ന) സഹായിയാണ് فَلَمَّا تَرَاءَتِ എന്നിട്ട് അന്യോന്യം കണ്ടപ്പോൾ الۡفِئَتَانِ രണ്ടു സംഘങ്ങൾ نَكَصَ അവൻ പിന്നോക്കം വെച്ചു, പിന്നോട്ടു മാറി عَلَىٰ عَقِبَيۡهِ തന്റെ മടമ്പുകാലുകളിൽ وَقَالَ അവൻ പറയുകയും ചെയ്തു إِنِّي بَرِيٓءٌ ഞാൻ ഒഴിവായ (ബന്ധമറ്റ)വനാണ് مِنكُمۡ നിങ്ങളിൽനിന്ന്, നിങ്ങളോട് إِنِّيٓ أَرَىٰ നിശ്ചയമായും ഞാൻ കാണുന്നു. مَا لَا تَرَوۡنَ നിങ്ങൾ കാണാത്തത് إِنِّيٓ أَخَافُ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു, പേടിക്കുന്നു اللَّهَ അല്ലാഹുവിനെ وَاللَّهُ അല്ലാഹുവാകട്ടെ شَدِيدُ കഠിനമായവനാണ് الۡعِقَابِ ശിക്ഷാനടപടി

ഈസംഭവത്തെപ്പറ്റി ക്വുർആൻ വ്യാഖ്യാതാക്കൾ രണ്ടു പ്രകാരത്തിൽ വിവരിച്ചു കാണാം:

(1) മുശ്‌രിക്കുകളുടെ മനസ്സിൽ പിശാച് നടത്തിയ ദുർബോധനങ്ങളുടെയും, ദുർമന്ത്രങ്ങളുടെയും ഒരു ചിത്രീകരണമാണിത്. തങ്ങൾ ചെയ്യുന്നതെല്ലാം നല്ലതാണെന്ന് ആദ്യം അവൻ അവർക്ക് തോന്നിപ്പിച്ചു. വിജയം അവർക്ക് സുനിശ്ചിതമാണെന്ന് അവരെ വ്യാമോഹിപ്പിക്കുകയും ചെയ്തു. അവസാനം അവരെ നാശത്തിൽ ചാടിച്ചുകൊണ്ട് അവൻ ഒഴിഞ്ഞുമാറുകയാണുണ്ടായത്. ഒരാൾ ആദ്യം സഹായ വാഗ്ദാനങ്ങളോടുകൂടി പ്രോൽസാഹനം നൽകുകയും, പിന്നീട് സന്നിഗ്ധഘട്ടം നേരിട്ടപ്പോൾ ഭവിഷ്യത്തിനെ ഭയപ്പെട്ടു ഞാൻ എന്റെ രക്ഷാമാർഗം നോക്കുകയാണെന്ന് പറഞ്ഞു അവരെ കൈവിടുകയും ചെയ്യുന്നതുപോലെയാണ് പിശാച് അവരോട് ചെയ്തത് എന്ന് ചുരുക്കം. ഇതാണ്

ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം.

(2) പിശാച് മനുഷ്യരൂപത്തിൽ വെളിപ്പെട്ടു മുശ്‌രിക്കുകളോട് അങ്ങിനെയെല്ലാം പറയുകയും പ്രവർത്തിക്കുകയും ചെയ്തുവെന്നത്രേ ഭൂരിപക്ഷം വ്യാഖ്യാതാക്കളും പ്രസ്താവിക്കുന്നത്. ഇബ്നു അബ്ബാസ്, ഉർവത്തുബ്നു സുബൈർ, ദ്വഹ്-ഹാക്ക്, ക്വത്താദഃ ഹസൻ ബസ്വരീ, മുഹമ്മദുബ്നുകഅ്ബ് (റ) മുതലായവരിൽ നിന്ന് പല മാർഗങ്ങളിലൂടെയും നിവേദനം ചെയ്യപ്പെട്ടിട്ടുള്ള രിവായത്തുകളാണ് ഈ അഭിപ്രായത്തിനാധാരം. ഈ അഭിപ്രായവും, പ്രസ്തുത രിവായത്തുകളും ഉദ്ധരിക്കുക മാത്രമേ ഇമാം ഇബ്നു ജരീറും, ഇമാം ഇബ്നു കഥീറും (റ) അവരുടെ തഫ്സീറുകളിൽ ഇവിടെ ചെയ്തിട്ടുള്ളൂ. വേറെ അഭിപ്രായങ്ങളൊന്നും ഉദ്ധരിച്ചിട്ടുമില്ല. ക്വുർആന്റെ തുറന്ന ഭാഷയിലുള്ള ചിത്രീകരണവും, പ്രസ്തുത രിവായത്തുകളും മുമ്പിൽ വെച്ചുനോക്കുമ്പോൾ, രണ്ടാമത്തെ അഭിപ്രായത്തിനാണ് മുൻഗണന കാണുന്നത്. എങ്കിലും, റസൂൽ തിരുമേനിﷺയിൽ നിന്ന് ഒന്നും രേഖപ്പെട്ടു വന്നിട്ടില്ലാത്ത സ്ഥിതിക്ക് ഒന്നും ഉറപ്പിച്ചു പറയുവാൻ നിവൃത്തിയില്ലതാനും.

മേൽ സൂചിപ്പിച്ച രിവായത്തുകളുടെ സാരം മൊത്തത്തിൽ ഇതാണ്: ക്വുറൈശികൾ ബദ്റിലേക്കു പുറപ്പെട്ടപ്പോൾ, കിനാനഃ ഗോത്രത്തിൽപ്പെട്ട ബനൂബക്ർ ശാഖയിൽ നിന്ന് തങ്ങൾക്ക് വല്ല അനിഷ്ടസംഭവങ്ങളും നേരിട്ടേക്കുമോ എന്നൊരു ഭയം അവർക്കുണ്ടായിരുന്നു. അവർ തമ്മിൽ മുമ്പ് കഴിഞ്ഞിരുന്ന ഒരു യുദ്ധവഴക്കായിരുന്നു അതിന് കാരണം. ഈ ഭയാശങ്ക ഉപയോഗപ്പെടുത്തിക്കൊണ്ട് ആ ശാഖയിലെ ഒരു നേതാവായിരുന്ന സുറാക്വത്തുബ്നു മാലികിന്റെ വേഷത്തിൽ ഇബ്‌ലീസ് അവരെ സമീപിച്ചു. അവരുടെ സംരംഭങ്ങളെ പ്രശംസിക്കുകയും, ഞാൻ നിങ്ങളുടെ ഒന്നിച്ചുണ്ട്-നിങ്ങൾക്ക് ആരെയും ഭയപ്പെടേണ്ടതില്ല-വിജയം നിങ്ങൾക്ക് തീർച്ചയാണ് എന്നൊക്കെപ്പറഞ്ഞു അവരെ ധൈര്യപ്പെടുത്തി അവരുടെ ഒപ്പം കൂടുകയും ചെയ്തു. അവർ മുസ്‌ലിംകളുമായി സമീപിച്ചപ്പോൾ, മലക്കുകളുടെ വരവ് ഇബ്‌ലീസ് കണ്ടു. അതോടെ, 'ഞാൻ നിങ്ങളിൽ നിന്ന് ഇതാ ഒഴിഞ്ഞുമാറുന്നു. നിങ്ങൾക്ക് കണ്ടുകൂടാത്തത് ഞാൻ കാണുന്നു, എനിക്ക് വല്ല ആപത്തും ബാധിച്ചേക്കുമെന്ന് ഞാൻ ഭയപ്പെടുന്നു.' എന്നൊക്കെ പറഞ്ഞുകൊണ്ട് അവൻ പിൻവാങ്ങിക്കളഞ്ഞു. ഇതാണ് ചുരുക്കം.

ഇബ്‌ലീസ് മനുഷ്യരൂപത്തിൽ പ്രത്യക്ഷപ്പെടുകയെന്ന ഒരസാധാരണത്വം ഇതിലടങ്ങിയിട്ടുണ്ടെങ്കിലും അതൊരു അസംഭവ്യ കാര്യമല്ലെന്ന് തീർച്ചതന്നെ. ബദ്ർ യുദ്ധത്തിൽ മലക്കുകൾ മുസ്‌ലിംകളുടെ പക്ഷത്ത് നടത്തിയ പ്രവർത്തനം എന്തുതന്നെ ആയിരുന്നാലും ശരി, അത് ബദ്ർ യുദ്ധത്തിന്റെ ഒരു പ്രത്യേകതയാണെന്നുള്ളതിൽ സംശയമില്ല. ആ സ്ഥിതിക്ക് മറ്റുസന്ദർഭങ്ങളിലൊന്നും പതിവില്ലാത്തവിധം അതിൽ മുശ്‌രിക്കുകളുടെ പക്ഷത്ത് ഒരു പങ്ക് ഇബ്‌ലീസും അഭിനയിച്ചുവെങ്കിൽ അതിൽ അസാംഗത്യമില്ല. സുറാക്വത്തിന്റെയോ മറ്റോ വേഷത്തിൽ പ്രത്യക്ഷപ്പെട്ടത് ശരിയായാലും, അല്ലെങ്കിലും ഈ യുദ്ധത്തിൽ അവൻ അവനാൽ കഴിയുന്ന പ്രത്യേക പങ്ക് വഹിച്ചിരിക്കുവാനാണ് ന്യായവും. ബദ്ർ യുദ്ധസംബന്ധമായ പരാമർശങ്ങൾക്കിടയിൽ ഈ സംഭവം അല്ലാഹു വിവരിച്ചതിൽ നിന്ന് അതാണ് മനസ്സിലാക്കേണ്ടതും. കേവലം ഒരു ഉപമാരൂപത്തിൽ മാത്രമുള്ള ഒരു ചിത്രീകരണമാണതെന്ന് വെക്കാവതല്ലാത്തവിധം തുറന്ന ഭാഷയിലാണ് ഈ വചനമെന്നും ഓർക്കേണ്ടതുണ്ട്. الله اعلم

## വിഭാഗം - 7

إِذْ يَقُولُ ٱلْمُنَـٰفِقُونَ وَٱلَّذِينَ فِى قُلُوبِهِم مَّرَضٌ غَرَّ هَـٰٓؤُلَآءِ دِينُهُمْ ۗ وَمَن يَتَوَكَّلْ عَلَى ٱللَّهِ فَإِنَّ ٱللَّهَ عَزِيزٌ حَكِيمٌ ﴿٤٩﴾

**﴾49﴿ കപടവിശ്വാസികളും, തങ്ങളുടെ ഹൃദയങ്ങളിൽ ഒരു (തരം) രോഗമുള്ളവരും പറഞ്ഞിരുന്ന സന്ദർഭം (ഓർക്കുക): 'ഇക്കൂട്ടരെ അവരുടെ മതം വഞ്ചിച്ചു' വെന്ന്. ആരെങ്കിലും, അല്ലാഹുവിന്റെമേൽ ഭരമേൽപിക്കുന്നപക്ഷം, നിശ്ചയമായും അല്ലാഹു പ്രതാപശാലിയും, അഗാധജ്ഞനുമാണ് (എന്ന് അറിഞ്ഞുകൊള്ളട്ടെ).**

---

﴾49﴿ إِذْيَقُولُ പറയുന്ന (പറഞ്ഞിരുന്ന) സന്ദർഭം الْمُنَافِقُونَ കപട വിശ്വാസികൾ وَالَّذِينَ യാതൊരു കൂട്ടരും فِي قُلُوبِهِمْ അവരുടെ ഹൃദയങ്ങളിലുണ്ട് مَرَضٌ ഒരു (തരം) രോഗം غَرَّ വഞ്ചിച്ചു, ചതിപ്പെടുത്തിയിരിക്കുന്നു هَؤُلَاءِ ഈ കൂട്ടരെ دِينُهُمْ അവരുടെ മതം وَمَنْ ആരെങ്കിലും, വല്ലവരും, ആർ يَتَوَكَّلْ ഭരമേൽപ്പിക്കുന്ന (പക്ഷം) عَلَى اللَّهِ അല്ലാഹുവിന്റെമേൽ فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു عَزِيزٌ പ്രതാപ ശാലിയാണ് حَكِيمٌ അഗാധജ്ഞനാണ്, യുക്തിമാനാണ്

---

എണ്ണത്തിലും ശക്തിയിലും എതിർപക്ഷത്തെ അപേക്ഷിച്ച് എത്രയോ കുറഞ്ഞ മുസ്‌ലിംകൾ, അവരെക്കാൾ എല്ലാ നിലക്കും വമ്പിച്ച ഒരു സൈന്യത്തോട് യുദ്ധത്തിന് തയ്യാറായത് കണ്ടപ്പോൾ, കപടവിശ്വാസികൾ മുസ്‌ലിംകളെപ്പറ്റി പറഞ്ഞ വാക്കാണിത്. 'ഇവർ വലിയ ഭോഷൻമാർതന്നെ' ഇവർക്ക് ഇവരുടെ മതത്തിലുള്ള വിശ്വാസം അതിരു കവിഞ്ഞുപോയി വഞ്ചിതരായിരിക്കുകയാണവർ' എന്ന് സാരം. ഹൃദയത്തിൽ ഒരുതരം രോഗമുള്ളവർ' എന്ന് പറഞ്ഞത് കപടവിശ്വാസികളെക്കുറിച്ചു തന്നെയോ, ദുർബ്ബല വിശ്വാസികളെക്കുറിച്ചോ ആവാം. അല്ലെങ്കിൽ, മുശ്‌രിക്കുകളുടെ ഇടയിൽ ഇസ്‌ലാമിനെ സംബന്ധിച്ച കോളിളക്കം ഉണ്ടായിത്തീരുകയും, വിശ്വാസം ഉറച്ചു കഴിയാതിരിക്കുകയും ചെയ്ത ചിലരെ ഉദ്ദേശിച്ചുമാവാം. അല്ലാഹുവിനറിയാം. ഏതായാലും അവർക്കുള്ള മറുപടിയാണ് അവസാനത്തെ വാക്യം. അല്ലാഹുവിൽ വിശ്വാസമർപ്പിച്ചും, അവനിൽ ഭരമേൽപിച്ചും വരുന്നവർക്ക്-അവർ എത്ര ദുർബ്ബലരായാലും-അവൻ സഹായം നൽകാതിരിക്കുകയില്ല. പ്രതാപവും യുക്തിജ്ഞാനവും തികഞ്ഞവനാണല്ലോ അവൻ എന്ന് താൽപര്യം.

وَلَوْ تَرَىٰٓ إِذْ يَتَوَفَّى ٱلَّذِينَ كَفَرُوا۟ ۙ ٱلْمَلَـٰٓئِكَةُ يَضْرِبُونَ وُجُوهَهُمْ

**﴾50﴿ അവിശ്വസിച്ചവരെ മലക്കുകൾ പിടിച്ചെടുക്കുന്ന [മരണപ്പെടുത്തുന്ന] സന്ദർഭം നീ കണ്ടിരുന്നുവെങ്കിൽ! അവരുടെ മുഖങ്ങളെയും, അവരുടെ പിൻഭാഗങ്ങളെയും അടിച്ചുംകൊണ്ട്.**

وَأَدْبَٰرَهُمْ

[ഹാ! അതു വല്ലാത്തൊരു കാഴ്ച യായിരിക്കും!]

وَذُوقُوا۟ عَذَابَ ٱلْحَرِيقِ ﴿٥٠﴾

'വെന്തു കരിച്ചിലിന്റെ ശിക്ഷ ആസ്വദിച്ചുകൊള്ളുവീൻ' (എന്നു പറയുകയും ചെയ്യും)

ذَٰلِكَ بِمَا قَدَّمَتْ أَيْدِيكُمْ وَأَنَّ ٱللَّهَ لَيْسَ بِظَلَّٰمٍ لِّلْعَبِيدِ ﴿٥١﴾

﴾51﴿ (അവിശ്വാസികളേ) അത്, നിങ്ങളുടെ കരങ്ങൾ മുൻ ചെയ്തു വെച്ചത് നിമിത്തമാകുന്നു. അല്ലാഹു അടിമകളോട് അക്രമം പ്രവർത്തിക്കുന്നവനൊന്നുമല്ല എന്നുള്ളതും (നിമിത്തമാണ്)

---

﴾50﴿ وَلَوْ تَرَىٰ നീ കണ്ടിരുന്നുവെങ്കിൽ, കാണുമായിരുന്നെങ്കിൽ إِذْ يَتَوَفَّى പിടിച്ചെടുക്കുമ്പോൾ الَّذِينَ كَفَرُوا അവിശ്വസിച്ചവരെ الْمَلَائِكَةُ മലക്കുകൾ يَضْرِبُونَ അവർ അടിച്ചുംകൊണ്ടു وُجُوهَهُمْ അവരുടെ മുഖങ്ങളെ وَأَدْبَارَهُمْ അവരുടെ പിൻപുറങ്ങളെയും وَذُوقُوا നിങ്ങൾ ആസ്വദിക്കുക (രുചി നോക്കുക- അനുഭവിക്കുക)യും ചെയ്യുവിൻ عَذَابَ ശിക്ഷയെ الْحَرِيقِ വെന്തു കരിച്ചലിന്റെ ﴾51﴿ ذَلِكَ അത് بِمَاقَدَّمَتْ മുൻ ചെയ്തു വെച്ചത് നിമിത്തമാണ് أَيْدِيكُمْ നിങ്ങളുടെ കൈകൾ وَأَنَّاللَّهَ അല്ലാഹു എന്നുള്ളതും لَيْسَ അവനല്ല (എന്നുള്ളതും) بِظَلَّامٍ അക്രമം ചെയ്യുന്നവനേ لِلْعَبِيدِ അടിമകളോട്

---

മരണവേളയിൽ ആത്മാവിനെ പിടിച്ചെടുക്കുവാൻ നിയോഗിക്കപ്പെട്ട മലക്കുകൾ, അവിശ്വാസികളോട് വളരെ പരുഷമായും, കഠിനമായും പെരുമാറുമെന്നും സത്യവിശ്വാസികളോട് വളരെ സൗമ്യതയിലും, സന്തോഷത്തിലും പെരുമാറുമെന്നും ക്വുർആനിലും ഹദീഥിലും പലപ്പോഴും വ്യക്തമാക്കപ്പെട്ടിട്ടുള്ളതാകുന്നു. സൂഃ അൻആം 93-ൽ ചിലതെല്ലാം മുമ്പ് കണ്ടുവല്ലോ. ബദ്റിൽ വെച്ച് മുസ്‌ലിംകളാൽ കൊല്ലപ്പെട്ടവർ ദയനീയമാംവണ്ണം ഇഹലോകവാസം വെടിയേണ്ടി വന്നുവെന്ന് മാത്രമല്ല, മരണവേളയിൽ മലക്കുകളുടെ കൈക്കും അവർ വമ്പിച്ച യാതനകൾ അനുഭവിക്കേണ്ടി വന്നിട്ടുണ്ടെന്നാണ് ഇതിവിടെ പ്രസ്താവിച്ചതിലുള്ള സൂചന. അവിശ്വാസികളെ ആ മലക്കുകൾ അടിക്കുകയും, മർദ്ദിക്കുകയും ചെയ്യുന്ന ആ കാഴ്ച അതിഭയങ്കരമായിരിക്കും. അല്ലാഹു അവരോട് അക്രമം പ്രവർത്തിക്കുന്നതുകൊണ്ടല്ല-അവരുടെ പ്രവർത്തനം കൊണ്ടുതന്നെയാണ്- ആ അനുഭവം അവർക്ക് വന്നത്. ആരോടും യാതൊരു അനീതിയും ചെയ്യുന്നവനല്ല അല്ലാഹു എന്നൊക്കെയാണ് ഈ വചനത്തിൽ പറഞ്ഞതിന്റെ സാരം.

നബിﷺ അരുളിച്ചെയ്തതായി അബൂദർറിൽഗിഫാരീ (റ) ഉദ്ധരിക്കുന്നു: 'അല്ലാഹു പറയുകയാണ്: എന്റെ അടിയാൻമാരേ, എന്റെ സ്വന്തം പേരിൽ ഞാൻ അക്രമത്തെ നിഷിദ്ധമാക്കിയിരിക്കുന്നു. നിങ്ങൾക്കിടയിലും ഞാൻ അതിനെ നിഷിദ്ധമാക്കിയിരിക്കുന്നു. അതുകൊണ്ട് നിങ്ങളന്യോന്യം അക്രമം ചെയ്യരുത്. എന്റെ അടിയാൻമാരേ, നിങ്ങളുടെ പ്രവർത്തനങ്ങളാണ് കാര്യം. അത് നിങ്ങൾക്ക് ഞാൻ സൂക്ഷ്മമായി കണക്കാക്കിക്കൊണ്ടിരിക്കുന്നു. എന്നാൽ ആരെങ്കിലും(അതിൽ)വല്ല നന്മയും കണ്ടാൽ അവൻ അല്ലാ

ഹുവിനെ സ്തുതിച്ചുകൊള്ളട്ടെ. ആരെങ്കിലും മറ്റു വല്ലതും കണ്ടാൽ, അവൻ അവനെ ത്തന്നെയല്ലാതെ (മറ്റാരെയും) കുറ്റപ്പെടുത്താതിരുന്നുംകൊള്ളട്ടെ' (മു)

സത്യത്തെ എതിർത്തു നശിപ്പിക്കുവാൻ തുനിഞ്ഞ ധിക്കാരികളെ ദയനീയമായി പരാജയപ്പെടുത്തുകയെന്നത് ബദ്റിലെ മുശ്‌രിക്കുകളെ സംബന്ധിച്ചുണ്ടായ ഒരു പുതിയ സംഭവമൊന്നുമല്ല. അല്ലാഹുവിന്റെ ഒരു നടപടി ക്രമമാണത് എന്ന് ചൂണ്ടിക്കാട്ടിക്കൊണ്ട് അല്ലാഹു പറയുന്നു:-

كَدَأْبِ ءَالِ فِرْعَوْنَ ۙ وَٱلَّذِينَ مِن قَبْلِهِمْ ۚ كَفَرُوا۟ بِـَٔايَـٰتِ ٱللَّهِ فَأَخَذَهُمُ ٱللَّهُ بِذُنُوبِهِمْ ۗ

**﴾52﴿ ഫിർഔന്റെ ആൾക്കാരുടെയും അവരുടെ മുമ്പുള്ളവരുടെയും സമ്പ്രദായംപോലെ (ത്തന്നെ). അതായത്: അവർ അല്ലാഹുവിന്റെ 'ആയത്തു' [ലക്ഷ്യം]കളിൽ അവിശ്വസിച്ചു: അപ്പോൾ, അവരുടെ പാപങ്ങൾ നിമിത്തം അല്ലാഹു അവരെ പിടിച്ചു (ശിക്ഷിച്ചു)**

إِنَّ ٱللَّهَ قَوِىٌّ شَدِيدُ ٱلْعِقَابِ ﴿٥٢﴾

**നിശ്ചയമായും അല്ലാഹു, ശക്തനാകുന്നു; ശിക്ഷാ നടപടി കഠിനമായവനാകുന്നു.**

ذَٰلِكَ بِأَنَّ ٱللَّهَ لَمْ يَكُ مُغَيِّرًا نِّعْمَةً أَنْعَمَهَا عَلَىٰ قَوْمٍ حَتَّىٰ يُغَيِّرُوا۟ مَا بِأَنفُسِهِمْ ۙ وَأَنَّ ٱللَّهَ سَمِيعٌ عَلِيمٌ ﴿٥٣﴾

**﴾53﴿ അത്, ഒരു ജനതക്ക് അല്ലാഹു ചെയ്തുകൊടുത്ത ഒരനുഗ്രഹം അവൻ മാറ്റം വരുത്തുന്നവനല്ലെന്നുള്ളതുകൊണ്ടാണ്; അവർ തങ്ങളുടെ സ്വന്തത്തിലുള്ളതിനെ [സ്വന്തം സ്ഥിതിഗതികളെ] മാറ്റം വരുത്തുന്നതുവരേക്കും. അല്ലാഹു (എല്ലാം) കേൾക്കുന്നവനും, അറിയുന്നവനുമാണെന്നുള്ളതും (കൊണ്ടാണ്)**

كَدَأْبِ ءَالِ فِرْعَوْنَ ۙ وَٱلَّذِينَ مِن قَبْلِهِمْ ۚ

**﴾54﴿ (അതെ) ഫിർഔന്റെ ആൾക്കാരുടെയും അവരുടെ മുമ്പുള്ളവരുടെയും സമ്പ്രദായംപോലെ (ത്തന്നെ)**

كَذَّبُوا۟ بِـَٔايَـٰتِ رَبِّهِمْ فَأَهْلَكْنَـٰهُم بِذُنُوبِهِمْ وَأَغْرَقْنَآ ءَالَ فِرْعَوْنَ ۚ

**അതായത്: അവർതങ്ങളുടെ രക്ഷിതാവിന്റെ 'ആയത്തു' [ലക്ഷ്യം] കളെ വ്യാജമാക്കി; അപ്പോൾ അവരുടെ പാപങ്ങൾ നിമിത്തം നാം അവരെ നശിപ്പിച്ചു; ഫിർഔന്റെ ആൾക്കാരെ**

**നാം മുക്കി നശിപ്പിക്കുകയും ചെയ്തു. എല്ലാവരും അക്രമികളുമായിരുന്നു.**

وَكُلٌّ كَانُوا۟ ظَٰلِمِينَ ﴿٥٤﴾

﴾52﴿ كَدَأْبِ പതിവു (സമ്പ്രദായം) പോലെ آلِ فِرْعَوْنَ ഫിർഔന്റെ കൂട്ടരുടെ وَالَّذِينَ مِن قَبْلِهِمْ അവരുടെ മുമ്പുള്ളവരുടെയും كَفَرُوا അവർ അവിശ്വസിച്ചു بِآيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തു (ലക്ഷ്യം-ദൃഷ്ടാന്തം) കളിൽ فَأَخَذَهُمُ അപ്പോൾ അവരെ പിടിച്ചു, പിടികൂടി اللَّهُ അല്ലാഹു بِذُنُوبِهِمْ അവരുടെ പാപങ്ങൾ നിമിത്തം إِنَّ اللَّهَ നിശ്ചയമായും അല്ലാഹു قَوِيٌّ ശക്തനാകുന്നു شَدِيدُ കഠിനമായവനാണ് الْعِقَابِ ശിക്ഷാ നടപടി ﴾53﴿ ذَٰلِكَ അത് بِأَنَّ اللَّهَ അല്ലാഹു എന്നുള്ളതുകൊണ്ടാണ് لَمْ يَكُ അവനായിട്ടില്ല, അവനല്ല (എന്നുള്ളത്) مُغَيِّرًا മാറ്റം വരുത്തുന്നവൻ نِعْمَةً ഒരനുഗ്രഹത്തെ, ഒരനുഗ്രഹവും أَنْعَمَهَا അവൻ അത് (അനുഗ്രഹം) ചെയ്തുകൊടുത്തു عَلَىٰ قَوْمٍ ഒരു ജനതക്ക് حَتَّىٰ يُغَيِّرُوا അവർ മാറ്റം വരുത്തുന്നതുവരെ مَا بِأَنفُسِهِمْ അവരുടെ സ്വന്തങ്ങളിലുള്ളത് وَأَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്നുള്ളതും سَمِيعٌ കേൾക്കുന്നവനാകുന്നു عَلِيمٌ അറിയുന്നവൻ. ﴾54﴿ كَدَأْبِ സമ്പ്രദായം (പതിവ്) പോലെ آلِ فِرْعَوْنَ ഫിർഔന്റെ കൂട്ടരുടെ وَالَّذِينَ مِن قَبْلِهِمْ അവരുടെ മുമ്പുള്ളവരുടെയും كَذَّبُوا അവർ വ്യാജമാക്കി, കളവാക്കി بِآيَاتِ ആയത്തുകളെ رَبِّهِمْ അവരുടെ റബ്ബിന്റെ فَأَهْلَكْنَاهُم അപ്പോൾ നാമവരെ നശിപ്പിച്ചു بِذُنُوبِهِمْ അവരുടെ പാപങ്ങൾ നിമിത്തം وَأَغْرَقْنَا നാം മുക്കിക്കളയുകയും ചെയ്തു آلَ فِرْعَوْنَ ഫിർഔന്റെ കൂട്ടരെ وَكُلٌّ എല്ലാവരും (തന്നെ) كَانُوا ആയിരുന്നു ظَالِمِينَ അക്രമികൾ

അവർക്ക് അല്ലാഹു പല അനുഗ്രഹങ്ങളും ചെയ്തുകൊടുത്തു. അതിന് നന്ദി കാണിക്കാതെ അവരുടെ സ്ഥിതിഗതികൾ അവർ മാറ്റിക്കളഞ്ഞു. നന്ദികേടും ധിക്കാരവുമാണ് അവർ കൈക്കൊണ്ടത്. അതെല്ലാം അല്ലാഹു ശരിക്കും കേട്ടും കണ്ടും കൊണ്ടിരിക്കുന്നുണ്ടായിരുന്നു. അപ്പോൾ, ആ അനുഗ്രഹങ്ങളെ അല്ലാഹു എടുത്തുകളയുകയും അവരുടെ ദുഷ്ചെയ്തികൾ കാരണം അവരെ ശിക്ഷിക്കുകയും ചെയ്തു. സൂഃ റഅ്ദിൽ അല്ലാഹു പറയുന്നു: إِنَّ اللَّهَ لَا يُغَيِّرُ مَا بِقَوْمٍ......فَلَا مَرَدَّ لَهُ (സാരം: ഒരു ജനതയുടെ സ്ഥിതിയെ, അവർ തങ്ങളിലുള്ള അവസ്ഥയെ സ്വയം മാറ്റുന്നതുവരെ, അല്ലാഹു മാറ്റം വരുത്തുകയില്ല. അല്ലാഹു ഒരു ജനതയിൽ വല്ല തിൻമയും ഉദ്ദേശിച്ചാൽ അതിനെ തട്ടിക്കളയുന്നതൊന്നും തന്നെയില്ല. (റഅ്ദ്: 11)

إِنَّ شَرَّ ٱلدَّوَآبِّ عِندَ ٱللَّهِ ٱلَّذِينَ كَفَرُوا۟ فَهُمْ لَا يُؤْمِنُونَ ﴿٥٥﴾

﴾55﴿ **നിശ്ചയമായും അല്ലാഹുവിന്റെ അടുക്കൽ (ജീവ) ജന്തുക്കളിൽ വെച്ചു മോശപ്പെട്ടവർ യാതൊരു കൂട്ടരാണ്; അവർ അവിശ്വസിച്ചു; അതിനാൽ, അവർ വിശ്വസിക്കുകയില്ല. (ഇങ്ങിനെയുള്ളവരാകുന്നു)**

ٱلَّذِينَ عَـٰهَدتَّ مِنْهُمْ ثُمَّ يَنقُضُونَ عَهْدَهُمْ فِى كُلِّ مَرَّةٍ وَهُمْ لَا يَتَّقُونَ ﴿٥٦﴾

﴿56﴾ അതായത് യാതൊരു കൂട്ടർ: അവരോട് നീ കരാറുവാങ്ങി; (എന്നിട്ട്) പിന്നെ, എല്ലാ പ്രാവശ്യത്തിലും തങ്ങളുടെ കരാർ അവർ ലംഘിച്ചുകൊണ്ടിരിക്കുന്നു: അവരാകട്ടെ, (അല്ലാഹുവിനെ) സൂക്ഷിക്കുന്നുമില്ല.

فَإِمَّا تَثْقَفَنَّهُمْ فِى ٱلْحَرْبِ فَشَرِّدْ بِهِم مَّنْ خَلْفَهُمْ لَعَلَّهُمْ يَذَّكَّرُونَ ﴿٥٧﴾

﴿57﴾ അതിനാൽ, യുദ്ധത്തിൽവെച്ചു (വല്ലപ്പോഴും) നീ അവരെ കണ്ടെത്തുന്നപക്ഷം, അവരെക്കൊണ്ട് അവരുടെ പിമ്പിലുള്ളവരെ (പാഠം പഠിപ്പിച്ച്) തുരത്തിക്കളയുക: അവർ ഉറ്റാലോചിച്ചേക്കാം.

وَإِمَّا تَخَافَنَّ مِن قَوْمٍ خِيَانَةً فَٱنۢبِذْ إِلَيْهِمْ عَلَىٰ سَوَآءٍ ۚ

﴿58﴾ വല്ല ജനതയിൽ നിന്നും നീ (വല്ലപ്പോഴും) ചതിയെ ഭയപ്പെടുന്ന പക്ഷം, സമത്തിലായിക്കൊണ്ട് അവർക്ക് (അവരുടെ കരാറ് അങ്ങ്) ഇട്ടുകൊടുത്തേക്കുക.

إِنَّ ٱللَّهَ لَا يُحِبُّ ٱلْخَآئِنِينَ ﴿٥٨﴾

നിശ്ചയമായും, ചതിയൻമാരെ അല്ലാഹു ഇഷ്ടപ്പെടുകയില്ല.

﴿55﴾ إِنَّ شَرَّ നിശ്ചയമായും മോശം, മോശപ്പെട്ടവർ, الدَّوَابِّ ജന്തുക്കളിൽ, ജീവികളിലെ عِندَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ الَّذِينَ യാതൊരുവരാണ് كَفَرُوا അവർ അവിശ്വസിച്ചു فَهُمْ എന്നിട്ട് (അതിനാൽ) അവർ لَا يُؤْمِنُونَ വിശ്വസിക്കുകയില്ല. ﴿56﴾ الَّذِينَ അതായത്, യാതൊരു കൂട്ടർ عَاهَدْتَ നീ കരാറു നടത്തി (വാങ്ങി) مِنْهُمْ അവരോട്, അവരിൽ നിന്ന് ثُمَّ يَنقُضُونَ പിന്നെ അവർ ലംഘിക്കുന്നു عَهْدَهُمْ തങ്ങളുടെ കരാറിനെ فِي كُلِّ مَرَّةٍ എല്ലാ പ്രാവശ്യവും وَهُمْ അവരാകട്ടെ لَا يَتَّقُونَ സൂക്ഷിക്കുന്നുമില്ല ﴿57﴾ فَإِمَّا അപ്പോൾ, വല്ലപ്പോഴുമെങ്കിൽ تَثْقَفَنَّهُمْ അവരെ നീ കണ്ടെത്തുന്നു (വെങ്കിൽ) فِي الْحَرْبِ യുദ്ധത്തിൽ വെച്ച് فَشَرِّدْ എന്നാൽ നീ തുരത്തിക്കളയുക بِهِمْ അവർ മൂലം അവരെക്കൊണ്ട് مَنْ خَلْفَهُمْ അവരുടെ പിമ്പിലുള്ളവരെ لَعَلَّهُمْ അവരായേക്കാം يَذَّكَّرُونَ അവർ ഉറ്റാലോചിക്കും. ﴿58﴾ وَإِمَّا تَخَافَنَّ നീ വല്ലപ്പോഴും ഭയപ്പെടുന്നപക്ഷം مِن قَوْمٍ വല്ല ജനതയിൽ നിന്നും خِيَانَةً ചതി, വല്ല വഞ്ചനയും فَانبِذْ എന്നാൽ നീ ഇട്ടുകളയുക, എറിയുക إِلَيْهِمْ അവരിലേക്ക് عَلَىٰ سَوَاءٍ സമത്തിലായി إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يُحِبُّ ഇഷ്ടപ്പെടുകയില്ല الْخَائِنِينَ ചതിയൻമാരെ.

സത്യവിശ്വാസം സ്വീകരിക്കാതെ, അവിശ്വാസത്തിലും നിഷേധത്തിലും ശഠിച്ചു നിൽക്കുകയും, അന്യോന്യം ഉടമ്പടിയും കരാറും ചെയ്താൽ സൂക്ഷ്മത പാലിക്കാതെ ലംഘിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന ആളുകളാണ് ഭൂമുഖത്തുള്ള ജീവജന്തുക്കളിൽ വെച്ച് അല്ലാഹുവിന്റെ അടുക്കൽ ഏറ്റവും ദുഷ്ടൻമാർ. ഇങ്ങിനെയുള്ളവരെ യുദ്ധത്തിൽവെച്ച് പിടിയിൽ കിട്ടിയാൽ, അവരുടെ നേരെ ഒട്ടും ദയ കാണിക്കാതെ കൊല ചെയ്യുകയോ ബന്ധനത്തിലാക്കുകയോ വേണം. അങ്ങനെ, അവരുടെമേൽ സ്വീകരിക്കപ്പെടുന്ന ആ നിർദ്ദയ നടപടി അവരുടെ പിൻഗാമികൾക്ക് ഒരു പാഠമാക്കിത്തീർക്കുകയും, അവരുടെ മുന്നോട്ടുള്ള ഗതി പിന്നോട്ട് വെപ്പിക്കുകയും വേണം. ഇങ്ങിനെ ചെയ്താലേ അവർക്ക് തന്റേടം വരൂ. ഏതെങ്കിലും ജനങ്ങളുമായി വല്ല കരാറു വ്യവസ്ഥയും നിലവിലുള്ളപ്പോൾ, അവർ അതിലെ നിശ്ചയം പാലിക്കാതെ ചതിയും വഞ്ചനയും നടത്തുവാൻ ശ്രമിക്കുന്നതായി കണ്ടാൽ അവരോട് പെട്ടെന്ന് യുദ്ധത്തിനൊരുങ്ങാതെ, അവരുമായുള്ള കരാർ അങ്ങോട്ട് തിരിച്ചുകൊടുക്കണം. അഥവാ അത് ദുർബലപ്പെടുത്തിയിരിക്കുന്നുവെന്ന് അവരെ അറിയിക്കണം. അങ്ങിനെ ചെയ്യാതിരിക്കുന്നപക്ഷം-ആ കരാർ നിലവിലുള്ള സ്ഥിതിക്ക്-ആദ്യമേ അവരോട് യുദ്ധത്തിനൊരുങ്ങുന്നത് ചതിയായിരിക്കും. ആരോടും ചതി നടത്തുന്നത് അല്ലാഹുവിന് ഇഷ്ടമില്ലാത്ത കാര്യമാണ് എന്നൊക്കെയാണ് ഈ വചനങ്ങളിൽ പറഞ്ഞതിന്റെ സാരം.

കരാറുലംഘനം പതിവാക്കിയ എല്ലാ അവിശ്വാസികളെ സംബന്ധിച്ചും പൊതുവിലാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ളതെങ്കിലും യഹൂദികളാണ് ഈ ആക്ഷേപത്തിനു പ്രധാനമായും പാത്രമായിരിക്കുന്നതെന്ന് വ്യക്തമാകുന്നു. കരാറുലംഘനവും, വഞ്ചനകളും അവരുടെ ഒരു നിത്യപതിവായിരുന്നു. നബിﷺ മദീനയിൽ ചെന്ന ഉടനെത്തന്നെ, മുസ്‌ലിംകളോട് യുദ്ധം ചെയ്യുകയില്ലെന്നും, മുസ്‌ലിംകൾക്കെതിരായി ആരെയും സഹായിക്കുകയില്ലെന്നും അവരുമായി ഉടമ്പടി നടന്നിട്ടുണ്ടായിരുന്നു. ഒന്നിലധികം പ്രാവശ്യം അവരത് ലംഘിക്കുകയും, മുശ്‌രിക്കുകൾക്ക് ആയുധം നൽകിയും മറ്റും അവരെ സഹായിക്കുകയുമുണ്ടായി. അത് നിമിത്തമാണ് അവസാനം അവർ മദീനയിൽനിന്ന് കൂട്ടത്തോടെ നാടുകടത്തപ്പെട്ടതും.

മുആവിയാ (റ) ഖലീഫഃയായിരുന്ന കാലത്ത് അദ്ദേഹവും റോമക്കാരുമായി ഉണ്ടായിരുന്ന ഒരു സന്ധി വ്യവസ്ഥയുടെ കാലം കഴിഞ്ഞാൽ ഉടനെ അവരുടെ നേരെ പടയെടുക്കുവാൻ അദ്ദേഹം ഉദ്ദേശിച്ചിരുന്നു. ഇതറിഞ്ഞപ്പോൾ, അംറുബ്നു അൻബസത്ത് (**عمرو بن عنبسة رض**) അദ്ദേഹത്തോട് പറഞ്ഞു: അല്ലാഹുഅക്ബർ! (കരാർ)നിറവേറ്റണം. വഞ്ചനപാടില്ല. റസൂൽﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'ആർക്കെങ്കിലും അവരും വല്ല ജനതയും തമ്മിൽ എന്തെങ്കിലും കരാറുണ്ടായിരുന്നാൽ, അതിന്റെ അവധി എത്തുന്നതുവരെ ഒരു കെട്ട് അഴിക്കുവാനോ ഒരു കെട്ട് കെട്ടുവാനോ(അതിൽ വല്ലതും കുറക്കുവാനോ കൂട്ടുവാനോ) പാടില്ല. അല്ലെങ്കിൽ സമത്തിൽ (ഇങ്ങോട്ട് ചെയ്യുന്ന അതേമാതിരി) കരാർ അങ്ങോട്ട് ഇട്ടുകൊടുക്കുക. (റദ്ദ് ചെയ്യുക). ഇത് കേട്ടപ്പോൾ മുആവിയാ (റ)തന്റെ തീരുമാനത്തിൽ നിന്ന് മടങ്ങുകയുണ്ടായി. (അ. ദാ; തി; ന)

## വിഭാഗം - 8

وَلَا يَحْسَبَنَّ ٱلَّذِينَ كَفَرُواْ سَبَقُوٓاْ ۚ إِنَّهُمْ لَا يُعْجِزُونَ ﴿٥٩﴾

**﴿59﴾ നിശ്ചയമായും അവിശ്വസിച്ചവർ ഗണിക്കേണ്ടാ. തങ്ങൾ (പിടികിട്ടാതെ മറികടന്നു പോയിരിക്കുന്നു വെന്ന്. നിശ്ചയമായും, അവർ (അല്ലാഹുവിനെ) അശക്തനാക്കുകയില്ല.**

---

﴿59﴾ وَلَا يَحْسَبَنَّ നിശ്ചയമായും ഗണിക്കേണ്ട, കണക്കുകൂട്ടേണ്ട, വിചാരിക്കരുത് الَّذِينَ كَفَرُوا അവിശ്വസിച്ചവർ سَبَقُوا അവർ മറികടന്നുവെന്ന് إِنَّهُمْ നിശ്ചയമായും അവർ لَا يُعْجِزُونَ അവർ അശക്തരാക്കുക (കിട്ടാതാക്കുക)യില്ല; പരാജയപ്പെടുന്നതല്ല.

---

لَا يَحْسَبَنَّ എന്നതിന്റെ സ്ഥാനത്ത് لَا تَحْسَبَنَّ എന്നും വായനയുണ്ട്. 'അവിശ്വസിച്ചവരെ അവർ മുൻകടന്നുപോയിരിക്കുന്നതായി നീ ഗണിക്കേണ്ടാ' എന്നായിരിക്കും അപ്പോൾ അർത്ഥം. രണ്ടായാലും സാരം ഒന്നുതന്നെ, അതായത്, അല്ലാഹുവിനു പിടികിട്ടാത്തവിധം അവരെ പരാജയപ്പെടുത്തിക്കൊണ്ട് അവർ മുമ്പിൽ കടന്നു വിജയിച്ചു പോയിട്ടുണ്ടെന്ന് കരുതേണ്ട. അവനെ പരാജയപ്പെടുത്തുവാൻ അവർക്ക് സാധ്യമല്ല. എന്നു സാരം. എനി, ഇഹത്തിൽ വെച്ചു ഒന്നും സംഭവിച്ചില്ലെങ്കിൽ തന്നെ പരത്തിൽ അവർക്ക് രക്ഷയില്ലല്ലോ. അല്ലാഹു പറയുന്നു: 'അവിശ്വസിച്ചവർ രാജ്യങ്ങളിലൂടെ സ്വൈരവിഹാരം കൊള്ളുന്നത് നിന്നെ വഞ്ചിച്ചു കളയരുത്. അൽപമായ ഒരു സുഖാനുഭവമാണത്. പിന്നീട് അവരുടെ സങ്കേത സ്ഥാനം നരകമാകുന്നു.' (3:196, 197)

وَأَعِدُّواْ لَهُم مَّا ٱسْتَطَعْتُم مِّن قُوَّةٍ وَمِن رِّبَاطِ ٱلْخَيْلِ تُرْهِبُونَ بِهِۦ عَدُوَّ ٱللَّهِ وَعَدُوَّكُمْ وَءَاخَرِينَ مِن دُونِهِمْ لَا تَعْلَمُونَهُمُ ٱللَّهُ يَعْلَمُهُمْ ۚ

**﴿60﴾ (സത്യവിശ്വാസികളേ) അവർക്കുവേണ്ടി നിങ്ങൾക്ക് സാധിക്കുന്നത്ര ശക്തിയും കെട്ടിനിറുത്തിയ (പോർ) കുതിരകളെയും നിങ്ങൾ ഒരുക്കുകയും ചെയ്യുവിൻ; അല്ലാഹുവിന്റെ ശത്രുവെയും, നിങ്ങളുടെ ശത്രുവെയും, അവർക്കുപുറമെ വേറെ ചിലരെയും അതുമൂലം നിങ്ങൾ പേടിപ്പെടുത്തുമാറ്: അവരെ(ക്കുറിച്ച്) നിങ്ങൾ അറിയുകയില്ല; അല്ലാഹു അവരെ(ക്കുറിച്ച്) അറിയുന്നതാണ്.**

وَمَا تُنفِقُواْ مِن شَىْءٍ فِى سَبِيلِ ٱللَّهِ يُوَفَّ إِلَيْكُمْ وَأَنتُمْ لَا

**അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങൾ ഏതൊരു വസ്തു ചിലവഴിക്കുന്നുവോ, അത് നിങ്ങൾക്ക് നിറവേ**

تُظْلَمُونَ ﴿٦٠﴾ റ്റിത്തരപ്പെടുന്നതാണ്; നിങ്ങളാകട്ടെ നിങ്ങളോടു അനീതി ചെയ്യപ്പെടുക യില്ല താനും.

﴾60﴿ وَأَعِدُّوا നിങ്ങൾ ഒരുക്കുക (സജ്ജീകരിക്കുക)യും ചെയ്‌വിൻ لَهُمْ അവർക്കു വേണ്ടി, അവരോട് مَا اسْتَطَعْتُمْ നിങ്ങൾക്ക് കഴിയുന്നത്, സാദ്ധ്യമാകുന്നത്ര مِنْ قُوَّةٍ ശക്തി യിൽ നിന്ന്, ശക്തിയായിട്ട് وَمِنْ رِبَاطِ കെട്ടിനിറുത്തപ്പെട്ടതിൽനിന്നും, കെട്ടിനിറുത്തലായും الْخَيْلِ കുതിര(യിലെ), കുതിരയെ تُرْهِبُونَ നിങ്ങൾ പേടിപ്പെടുത്തുമാറ് بِهِ അതുമൂലം عَدُوَّ اللَّهِ അല്ലാഹുവിന്റെ ശത്രുവെ وَعَدُوَّكُمْ നിങ്ങളുടെ ശത്രുവെയും وَآخَرِينَ വേറെ ചിലരെയും, മറ്റുള്ളവരെയും مِنْ دُونِهِمْ അവർക്ക് പുറമെ, അവരെ കൂടാതെ لَا تَعْلَمُونَهُمُ അവരെ നിങ്ങൾ അറിയുന്നതല്ല اللَّهُ يَعْلَمُهُمْ അല്ലാഹു അവരെ അറിയുന്നതാണ് وَمَا تُنْفِقُوا നിങ്ങൾ എന്ത് ചിലവഴിക്കുന്നുവോ, എന്ത് ചിലവഴിക്കുന്നതായാലും مِنْ شَيْءٍ ഒരു വസ്തുവായിട്ട്, ഏതൊരു വസ്തുവെയും فِي سَبِيلِ മാർഗത്തിൽ اللَّهِ അല്ലാഹു വിന്റെ يُوَفَّ അത് നിറവേറ്റി (പൂർത്തിയാക്കി)ത്തരപ്പെടും إِلَيْكُمْ നിങ്ങൾക്ക്, നിങ്ങളി ലേക്ക് وَأَنْتُمْ നിങ്ങളാകട്ടെ لَا تُظْلَمُونَ നിങ്ങൾ അനീതി ചെയ്യപ്പെടുന്നതുമല്ല.

---

സത്യം തങ്ങളുടെ ഭാഗത്താണ്, സത്യത്തിന്റെ കക്ഷിയായ തങ്ങളെ അല്ലാഹു സഹാ യിച്ചുകൊള്ളും, അസത്യത്തിന്റെ കക്ഷിയെ അവൻ പരാജയപ്പെടുത്തുകയും ചെയ്യും എന്നുവെച്ച് സത്യവിശ്വാസികൾ അടങ്ങിയിരിക്കുവാൻ പാടില്ല. വേണ്ടിവരുമ്പോൾ ശത്രു ക്കളെ നേരിടുവാനും, ഇങ്ങോട്ട് വന്നു ആക്രമണം നടത്തുവാൻ അവർക്ക് ഭയം തോന്നു വാനും വേണ്ടി സത്യവിശ്വാസികൾ കഴിയുന്നത്ര ശക്തി സംഭരിച്ചുകൊണ്ടിരിക്കേണ്ട തുണ്ട് എന്ന് അല്ലാഹു ഉൽബോധിപ്പിക്കുന്നു. ശക്തി ( قُوَّةٍ ) എന്ന വാക്ക് ഒരു വ്യാപ കാർത്ഥത്തിലുള്ളതാണ്. കാലത്തിനും, പരിതഃസ്ഥിതികൾക്കും അനുസരിച്ചു ശത്രുക്ക ളെ നേരിടുവാൻ ഏതെല്ലാം തരത്തിലുള്ള ശക്തി വേണമോ അതെല്ലാം അതിൽ ഉൾപ്പെ ടുന്നു. ആയുധശക്തി, സാമ്പത്തികശക്തി, ബുദ്ധിപരവും നയപരവും സംഘടനാപരവു മായ ശക്തി എന്നിവയെല്ലാം അതിൽ അടങ്ങുന്നു. യുദ്ധമുഹൂർത്തം വരുമ്പോൾ മാത്രം അവയെക്കുറിച്ചു ചിന്തിച്ചാൽ പോരാ, നേരത്തെ തന്നെ ഇങ്ങിനെയുള്ള മുന്നൊരുക്ക ങ്ങൾ കരുതിവെക്കണം എന്നുകൂടി അല്ലാഹു ഓർമിപ്പിക്കുന്നു. മുൻകാലത്തുള്ള യുദ്ധ സജ്ജീകരണങ്ങളിൽ പ്രഥമസ്ഥാനം പടക്കുതിരകൾക്കായിരുന്നു. യുദ്ധപ്പയറ്റുകൾ പരി ശീലിപ്പിച്ചും പോഷണം നൽകിയും കൊണ്ട് ലക്ഷണമൊത്ത കുതിരകളെ അതിനായി ഒരുക്കിനിറുത്തലും അക്കാലത്ത് പതിവായിരുന്നു. ഈ യന്ത്രയുഗത്തിൽപോലും കുതി രപ്പട്ടാളത്തിന്റെ സ്ഥാനം തീരെ നഷ്ടപ്പെട്ടിട്ടില്ല. അതുകൊണ്ടാണ് പടക്കുതിരകളെ കെട്ടി നിറുത്തുന്നതിനെ( رِبَاطِ الْخَيْلِ )പറ്റി പ്രത്യേകം എടുത്തുപറയുവാൻ കാരണം. വാൾ, കുന്തം മുതലായ അന്നത്തെ യുദ്ധായുധങ്ങളെ അപേക്ഷിച്ച്, ശത്രുക്കളെ അകറ്റുവാൻ കൂടുതൽ ഉപയോഗപ്പെട്ടിരുന്ന ആയുധം അമ്പുകളായിരുന്നു. ഇന്ന് തോക്കിന്റെ സ്ഥാനം അന്ന് അമ്പിനായിരുന്നു. അതുകൊണ്ടാണ് ഈ വചനം ഓതിക്കൊണ്ട് ഒരു പ്രസംഗ

ത്തിൽ നബിﷺ ഇങ്ങിനെ ആവർത്തിച്ചു പറഞ്ഞത്: أَلاَ إِنَّ الْقُوَّةَ الرَّمْيُ (അറിഞ്ഞേക്കുക: നിശ്ചയമായും ശക്തിയെന്നാൽ അമ്പെയ്ത്താകുന്നു. (മു)

ശക്തി സംഭരിച്ചുവെക്കേണമെന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, അല്ലാഹുവിന്റെയും നിങ്ങളുടെയും ശത്രുക്കളായി ഇപ്പോൾ നിലവിലുള്ളവരെ ഭീതിപ്പെടുത്തുക മാത്രമല്ലെന്നും, വരാനിരിക്കുന്ന ശത്രുക്കളെക്കൂടി ഭീതിപ്പെടുത്തുക കൂടിയാണെന്നും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. പ്രത്യക്ഷത്തിൽ വന്നുകഴിഞ്ഞിട്ടില്ലാത്ത വേറെയും ശത്രുക്കൾ വരാനിരിക്കുന്നുണ്ട്. അവരെക്കുറിച്ച് ഇപ്പോൾ നിങ്ങൾക്കൊന്നും അറിയുകയില്ല. അല്ലാഹുവിന്നേ അറിയൂ എന്നൊക്കെയാണ് وَآخَرِينَ مِنْ دُونِهِمْ (അവർക്ക് പുറമെ മറ്റുചിലരെയും) എന്ന് തുടങ്ങിയ വാക്യത്തിന്റെ താൽപര്യം. ബദ്ർ യുദ്ധത്തിനു ശേഷം മുസ്‌ലിംകളുമായി യുദ്ധം നടത്തിയ എല്ലാ അറേബ്യൻ ശത്രുക്കളെയും, അധികം താമസിയാതെ അവർക്ക് ഏറ്റുമുട്ടേണ്ടി വന്ന വിദേശ ശത്രുക്കളെയും, ഭാവിയിൽ മുസ്‌ലിംകളുടെ നേരെ ആക്രമണത്തിന്നൊരുങ്ങിയേക്കുന്ന എല്ലാ ശത്രുക്കളെയും ഉദ്ദേശിച്ചാണിതെന്ന് പറയേണ്ടതില്ല. ശക്തി സംഭരിക്കുന്നതിന് പ്രധാനമായും ധനവ്യയമാണല്ലോ ആവശ്യം. അതുകൊണ്ട് അക്കാര്യവും അല്ലാഹു ഉണർത്താതിരുന്നിട്ടില്ല. അതെ, അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങൾ എന്തുതന്നെ ചിലവഴിച്ചാലും യാതൊരു അനീതിയും കുറവും കൂടാതെ അതിന്റെ ഫലം നിങ്ങൾക്ക് പൂർത്തിയായി നൽകപ്പെടുന്നതാണ്. (وَمَا تُنْفِقُوا مِنْ شَيْءٍ....) എന്ന് വാഗ്ദാനവും ചെയ്തിരിക്കുന്നു. അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കുന്നതിന് എഴുന്നൂറിരട്ടിയും, അതിലധികവും പ്രതിഫലം നൽകുമെന്ന് (2:261)ൽ വാഗ്ദാനം ചെയ്തിട്ടുള്ളതും സ്മരണീയമാകുന്നു. ധർമയുദ്ധത്തിനുവേണ്ടി ചെയ്യുന്ന ത്യാഗങ്ങളുടെയും ധനവ്യയങ്ങളുടെയും പുണ്യഫലത്തെ സംബന്ധിച്ചു പ്രത്യേകമായി സൂഃ തൗബഃ 120,121 വചനങ്ങളിൽ പ്രസ്താവിക്കുന്നുമുണ്ട്.

۞ وَإِن جَنَحُواْ لِلسَّلۡمِ فَٱجۡنَحۡ لَهَا وَتَوَكَّلۡ عَلَى ٱللَّهِۚ

**《61》 (നബിയേ) അവർ സമാധാനത്തിനു (സന്ധിക്ക്) തുനിയുന്ന പക്ഷം, നീയും അതിനു തുനിയുക; അല്ലാഹുവിന്റെ മേൽ ഭരമേൽപിക്കുകയും ചെയ്യുക.**

إِنَّهُۥ هُوَ ٱلسَّمِيعُ ٱلۡعَلِيمُ ﴿٦١﴾

**നിശ്ചയമായും, അവൻ തന്നെയാണ് (എല്ലാം) കേൾക്കുന്നവനും, അറിയുന്നവനും.**

وَإِن يُرِيدُوٓاْ أَن يَخۡدَعُوكَ فَإِنَّ حَسۡبَكَ ٱللَّهُۚ هُوَ ٱلَّذِيٓ أَيَّدَكَ بِنَصۡرِهِۦ وَبِٱلۡمُؤۡمِنِينَ ﴿٦٢﴾

**《62》 അവർ നിന്നെ വഞ്ചിക്കുവാൻ ഉദ്ദേശിക്കുന്നുവെങ്കിലോ, അപ്പോൾ നിശ്ചയമായും നിനക്ക് അല്ലാഹു (തന്നെ)മതി. അവനത്രെ, തന്റെ സഹായം കൊണ്ടും, സത്യവിശ്വാസികളെക്കൊണ്ടും നിന്നെ ബലപ്പെടുത്തിത്തന്നവൻ.**

وَأَلَّفَ بَيْنَ قُلُوبِهِمْ ۚ لَوْ أَنفَقْتَ مَا فِي الْأَرْضِ جَمِيعًا مَّا أَلَّفْتَ بَيْنَ قُلُوبِهِمْ وَلَٰكِنَّ اللَّهَ أَلَّفَ بَيْنَهُمْ ۚ إِنَّهُ عَزِيزٌ حَكِيمٌ ﴿٦٣﴾

**﴾63﴿ അവരുടെ ഹൃദയങ്ങൾക്കിടയിൽ അവൻ ഇണക്കിച്ചേർക്കുകയും ചെയ്തിരിക്കുന്നു. ഭൂമിയിലുള്ളത് മുഴുവനും നീ ചിലവഴിച്ചിരുന്നാലും, അവരുടെ ഹൃദയങ്ങൾക്കിടയിൽ നീ ഇണക്കിച്ചേർക്കുമായിരുന്നില്ല. (നിനക്കതിന്ന് സാധിക്കുമായിരുന്നില്ല) എങ്കിലും, അവർക്കിടയിൽ അല്ലാഹു ഇണക്കിച്ചേർത്തിരിക്കുകയാണ്. നിശ്ചയമായും അവൻ, പ്രതാപശാലിയും, അഗാധജ്ഞനുമാകുന്നു.**

---

﴾61﴿ وَإِنْ جَنَحُوا അവർ തുനിഞ്ഞാൽ, ചാഞ്ഞുവെങ്കിൽ لِلسَّلْمِ സമാധാനത്തിന് (സമാധാന സന്ധിയിലേക്ക്) فَاجْنَحْ നീയും തുനിയുക, ചായുക لَهَا അതിന്, അതിലേക്ക് وَتَوَكَّلْ നീ ഭരമേൽപിക്കുകയും ചെയ്യുക عَلَى اللَّهِ അല്ലാഹുവിന്റെ മേൽ إِنَّهُ هُوَ നിശ്ചയമായും അവൻ തന്നെ السَّمِيعُ കേൾക്കുന്നവൻ الْعَلِيمُ അറിയുന്നവൻ ﴾62﴿ وَإِنْ يُرِيدُوا അവർ ഉദ്ദേശിക്കുന്നുവെങ്കിലോ أَنْ يَخْدَعُوكَ അവർ നിന്നെ വഞ്ചിക്കുവാൻ فَإِنَّ حَسْبَكَ എന്നാൽ നിശ്ചയമായും നിനക്കുമതി, മതിയായവൻ اللَّهُ അല്ലാഹു, അല്ലാഹുവാകുന്നു هُوَ الَّذِي അവനത്രെ യാതൊരുവൻ أَيَّدَكَ നിന്നെ അവൻ ബലപ്പെടുത്തി بِنَصْرِهِ തന്റെ സഹായംകൊണ്ട് وَبِالْمُؤْمِنِينَ സത്യവിശ്വാസികളെക്കൊണ്ടും ﴾63﴿ وَأَلَّفَ അവൻ ഇണക്കുകയും ചെയ്തിരിക്കുന്നു بَيْنَ قُلُوبِهِمْ അവരുടെ ഹൃദയങ്ങൾക്കിടയിൽ لَوْ أَنْفَقْتَ നീ ചിലവഴിച്ചിരുന്നെങ്കിൽ, ചിലവാക്കിയാലും مَا فِي الْأَرْضِ ഭൂമിയിലുള്ളത് جَمِيعًا മുഴുവനും مَا أَلَّفْتَ നീ ഇണക്കിച്ചേർക്കുകയില്ല بَيْنَ قُلُوبِهِمْ അവരുടെ ഹൃദയങ്ങൾക്കിടയിൽ وَلَكِنَّ اللَّهَ എങ്കിലും അല്ലാഹു أَلَّفَ ഇണക്കിയിരിക്കുന്നു بَيْنَهُمْ അവർക്കിടയിൽ إِنَّهُ നിശ്ചയമായും അവൻ عَزِيزٌ പ്രതാപശാലിയാണ് حَكِيمٌ അഗാധജ്ഞനാണ്, യുക്തിമാനാണ്.

---

വേണ്ടിവരുമ്പോൾ ഉപയോഗപ്പെടുത്തുവാനും, ശത്രുക്കളുടെ അക്രമണവാഞ്ഛ തടയുവാനും വേണ്ടി കഴിയുന്ന ശക്തി ഒരുക്കിവെക്കണമെന്ന് പറഞ്ഞശേഷം സമാധാന സന്ധിക്കുള്ള വല്ല ചായ്‌വും ശത്രുക്കളിൽ നിന്ന് കാണുന്നപക്ഷം, അവരോട് സന്ധി നടത്തി യുദ്ധം കൂടാതെ കഴിക്കണമെന്ന് നബിﷺയോട് കല്പിക്കുന്നു. പുറമെ സന്ധിക്ക് തയ്യാറാകുന്നുണ്ടെങ്കിലും ഉള്ളിൽ വല്ല വഞ്ചനയും അവർ ഉദ്ദേശിക്കുന്നുണ്ടാവാമെന്ന് ശങ്കിച്ചു അതിന് മടിക്കേണ്ടതില്ല. അല്ലാഹു എല്ലാം കണ്ടുംകേട്ടും അറിഞ്ഞുകൊണ്ടിരിക്കുന്നവനാണ്, വല്ല വഞ്ചനയും അവർ ഉദ്ദേശിക്കുന്നുണ്ടെങ്കിൽ അതിനു പരിഹാരം അല്ലാഹു ഉണ്ടാക്കിക്കൊള്ളും, അതിന് അവൻതന്നെ മതി എന്നൊക്കെ നബിﷺ യെ സമാധാനിപ്പിക്കുകയും ചെയ്യുന്നു. തുടർന്നുകൊണ്ട് നബിﷺ ക്ക് ലഭിച്ച ചില അനുഗ്രഹങ്ങളെ അനുസ്മരിപ്പിക്കുന്നു. ഇതിന് മുമ്പും പല സഹായങ്ങളും നൽകിയിട്ടുള്ളതും,

അച്ചടക്കവും അനുസരണവും ത്യാഗസന്നദ്ധതയും ഒത്തിണങ്ങിയ ഒരു അനുയായി വൃന്ദത്തെ സജ്ജമാക്കിക്കൊടുത്തതും ഒരു കാലത്തും, ഒത്തിണങ്ങാത്തവണ്ണം ശത്രുത യിൽ വർത്തിച്ചു വന്നിരുന്ന ആ ഹൃദയങ്ങളെ തമ്മിൽതമ്മിൽ ഇണക്കിച്ചേർത്തു ഒരേ ശരീരത്തിന്റെ അവയവങ്ങൾ കണക്കെ ഒറ്റക്കെട്ടായി മാറ്റിക്കൊടുത്തതുമൊക്കെ അല്ലാ ഹുതന്നെയാണല്ലോ. അഥവാ, അതുപോലെ, മേലിലും അവന്റെ സഹായവും അനുഗ്ര ഹവും ലഭിച്ചുകൊണ്ടിരിക്കുമെന്നുള്ള ഒരു സൂചനയാണിത്.

മുഹാജിറുകളും അൻസ്വാരികളും ചേർന്നതാണ് അന്ന് സത്യവിശ്വാസികളുടെ സമൂഹം. അൻസ്വാരികളാകട്ടെ, ഔസ്, ഖസ്റജ് എന്നു രണ്ടു ഗോത്രക്കാരാണ്. ഇസ്ലാ മിന്റെ ആവിർഭാവത്തിനു മുമ്പ് രണ്ടു ഗോത്രങ്ങളും തമ്മിൽ അതികഠിനമായ ശത്രുത യിലായിരുന്നു. യുദ്ധങ്ങളുടെയും കക്ഷിവഴക്കുകളുടെയും ഒരു നീണ്ടകാലത്തെ ചരിത്രം തന്നെ അവർക്കുണ്ട്. ഓരോ ഗോത്രവും മറ്റേ ഗോത്രത്തിനെതിരിൽ ആരെയും കൂട്ടുപി ടിക്കുകയും, ആരോടും സഖ്യത്തിലേർപ്പെടുകയും ചെയ്യും. സന്ധിസംസാരങ്ങൾക്കോ സഖ്യസംരംഭങ്ങൾക്കോ, പഴുതില്ലാത്തവിധം ജാത്യാവിരോധികളായിരുന്നു അവർ. അവർ ഇസ്ലാമിൽ പ്രവേശിച്ചതോടുകൂടി അതെല്ലാം തുടച്ചുനീക്കപ്പെട്ടു. സത്യവിശ്വാസമാ കുന്ന ചരടിൽ എല്ലാവരും കോർത്തിണക്കപ്പെട്ടു. ഏകോദര സഹോദരങ്ങളെപ്പോലെ- അല്ല, ഏകശരീരാംഗങ്ങളെപ്പോലെ- ആയിത്തീർന്നു. ഇത്രതന്നെ ശക്തമായിരുന്നി ല്ലെങ്കിലും മുഹാജിറുകളുടെയും സ്ഥിതി ഇതുപോലെതന്നെയായിരുന്നു. ഭൂമിയിലെ വിഭ വങ്ങൾ മുഴുവനും ചിലവഴിച്ചാലും അവരെ ഇണക്കിച്ചേർക്കുവാൻ നിനക്ക് കഴിയുമാ യിരുന്നില്ല എന്നും, അല്ലാഹുവാണ് അവരെ ഇണക്കി യോജിപ്പിച്ചത് എന്നും (لَوْ أَنْفَقْتَ مَا فِي الْأَرْضِ...) പറഞ്ഞത് മൊത്തത്തിൽ രണ്ടുകൂട്ടരെ സംബന്ധിച്ചാകാമെ ങ്കിലും അൻസ്വാരികളെ സംബന്ധിച്ചിടത്തോളം അത് കൂടുതൽ അർത്ഥവത്താകുന്നു.

ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി ഇപ്രകാരം നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: കുടുംബബന്ധം മുറിക്കപ്പെടാറുണ്ട്. അനുഗ്രഹത്തോട് നന്ദികേട് കാണിക്കപ്പെടാറുമുണ്ട്. എന്നാൽ, ഹൃദയങ്ങൾക്കിടയിൽ അല്ലാഹു അടുപ്പം നൽകിയാൽ (പിന്നെ) അതിനെ ഒന്നും തന്നെ നീക്കിക്കളയുന്നതല്ല. 'തുടർന്നുകൊണ്ടു അദ്ദേഹം ...لَوْ أَنْفَقْتَ مَا فِي الْأَرْضِ എന്നുള്ള ഈ വചനം ഓതുകയും ചെയ്തു. (ഹാകിം) ത്വബ്റാനീ (റ)യും മറ്റും ഉദ്ധ രിച്ച ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു: 'ഒരു മുസ്ലിം അവന്റെ മുസ്ലിമായ സഹോദരനെ കാണുമ്പോൾ സന്തോഷപൂർവ്വം, അവന് കൈകൊടുത്താൽ, ഉണങ്ങിയ മരത്തിന്റെ ഇല കാറ്റിൽ കൊഴിഞ്ഞു വീഴുന്നതുപോലെ അവരുടെ പാപങ്ങൾ കൊഴി ഞ്ഞുപോകും.' ഇമാംബൈഹകീ-അദ്ദേഹത്തിന്റെ ശഅബുൽ ഈമാൻ എന്ന ഗ്രന്ഥ ത്തിൽ-ഉദ്ധരിച്ച ഒരു ഹദീഥിൽ നബിﷺ ഇങ്ങിനെ പറഞ്ഞതായും വന്നിട്ടുണ്ട്: 'സത്യ വിശ്വാസത്തിന്റെ പിടിക്കയറുകളിൽ വെച്ച് അധികം ഉറപ്പുള്ളത്, അല്ലാഹുവിന്റെ കാര്യ ത്തിൽ അന്യോന്യം മൈത്രി സ്ഥാപിക്കലും, അല്ലാഹുവിന്റെ കാര്യത്തിൽ സ്നേഹി ക്കലും, അല്ലാഹുവിന്റെ കാര്യത്തിൽ വെറുക്കലുമാകുന്നു.'

يَـٰٓأَيُّهَا ٱلنَّبِيُّ حَسْبُكَ ٱللَّهُ وَمَنِ ٱتَّبَعَكَ مِنَ ٱلْمُؤْمِنِينَ ﴿٦٤﴾

﴿64﴾ **ഹേ, നബിയേ, നിനക്കും, സത്യവിശ്വാസികളിൽ നിന്ന് നിന്നെ പിൻപറ്റിയിട്ടുള്ളവർക്കും അല്ലാഹു (തന്നെ) മതി.**

اللَّهُ ഹേ നബിയേ حَسْبُكَ നിനക്കുമതി, മതിയായവനാണ് ﴾64﴿ يَاأَيُّهَا النَّبِيُّ അല്ലാഹു مِنَ الْمُؤْمِنِينَ നിന്നെ പിൻപറ്റിയവർക്കും, പിൻപറ്റിയവരും وَمَنِ اتَّبَعَكَ സത്യ വിശ്വാസികളിൽനിന്ന്, വിശ്വാസികളായി

വാചകഘടന നോക്കുമ്പോൾ ഈ വചനത്തിന് രണ്ടു പ്രകാരത്തിൽ അർത്ഥം വരുവാൻ സാധ്യതയുണ്ട്:

(1) പരിഭാഷയിൽ കണ്ടതുപോലെ, 'നിനക്കും സത്യവിശ്വാസികളിൽ നിന്ന് തന്നെ പിൻപറ്റിയവർക്കും അല്ലാഹു മതി' എന്നും,

(2) 'നിനക്ക് അല്ലാഹുവും, സത്യവിശ്വാസികളിൽ നിന്ന് നിന്നെ പിൻപറ്റിയവരും മതി' എന്നും. ഒന്നാമത്തെ അർത്ഥമാണ് പല വ്യാഖ്യാതാക്കളും സ്വീകരിച്ചിരുന്നത്. അതാണ് ശരിയായത് എന്നത്രെ ഇമാം ഇബ്നുതൈമിയ്യഃ (റ) മുതലായവരുടെ അഭിപ്രായം (*) രണ്ടാമത്തെ അർത്ഥവും തെറ്റല്ലെന്നും പലരും പ്രസ്താവിച്ചു കാണാം. 62-ാം വചനത്തിൽ هُوَ الَّذِي أَيَّدَكَ بِنَصْرِهِ وَبِالْمُؤْمِنِينَ (അവനത്രെ തന്റെ സഹായം കൊണ്ടും സത്യവിശ്വാസികളെക്കൊണ്ടും നിന്നെ ബലപ്പെടുത്തിയവൻ) എന്ന് പറഞ്ഞിരിക്കുന്നുവല്ലോ. വ്യാകരണപരമായി മുൻഗണന അർഹിക്കുന്നത് ഈ അർത്ഥമാണെന്നും ചൂണ്ടിക്കാട്ടപ്പെട്ടിരിക്കുന്നു. (**) സഹായവും ശക്തിയും ലഭിക്കുന്നത് യഥാർത്ഥത്തിൽ അല്ലാഹുവിൽ നിന്നാണെങ്കിലും സത്യവിശ്വാസികളായ അനുയായികളും നബിﷺക്ക് ശക്തി നൽകുന്നതാണല്ലോ. രണ്ടിൽ ഏതർത്ഥം സ്വീകരിക്കപ്പെട്ടാലും ശരി സത്യവിശ്വാസികളായ അനുയായികളുടെ എണ്ണം കുറവായാലും അധികമായാലും അല്ലാഹുവിന്റെ സഹായം നിങ്ങൾക്കുണ്ടായിരിക്കുമെന്നും, അവന്റെ സഹായം മാത്രം ഉണ്ടായാൽ മതി നിങ്ങൾക്ക് എന്നുമായിരിക്കും ആയത്തിന്റെ താൽപര്യം.

## വിഭാഗം - 9

يَٰٓأَيُّهَا ٱلنَّبِىُّ حَرِّضِ ٱلْمُؤْمِنِينَ عَلَى ٱلْقِتَالِ ۚ إِن يَكُن مِّنكُمْ عِشْرُونَ صَٰبِرُونَ يَغْلِبُوا۟ مِا۟ئَتَيْنِ ۚ وَإِن يَكُن مِّنكُم مِّا۟ئَةٌ يَغْلِبُوٓا۟ أَلْفًا مِّنَ ٱلَّذِينَ كَفَرُوا۟ بِأَنَّهُمْ قَوْمٌ لَّا يَفْقَهُونَ ﴿٦٥﴾

﴾65﴿ **ഹേ, നബിയേ, സത്യവിശ്വാസികളെ യുദ്ധത്തിനു പ്രോൽസാഹിപ്പിക്കുക, നിങ്ങളുടെ കൂട്ടത്തിൽ ക്ഷമാശീലരായ ഇരുപത് പേരുണ്ടായിരുന്നാൽ, അവർ ഇരുനൂറ് പേരെ ജയിച്ചടക്കുന്നതാണ്; നിങ്ങളുടെ കൂട്ടത്തിൽ നൂറുപേരുണ്ടായിരുന്നാൽ, അവിശ്വസിച്ചവരിൽനിന്ന് ആയിരം പേരെയും അവർ ജയിച്ചടക്കുന്നതാണ്; അവർ (കാര്യം) ഗ്രഹിക്കാത്ത ഒരു ജനതയാണെന്നുള്ളതു കൊണ്ടാണ് (അത്)**

(*) كما صرّح به فى اقتضاء الصراط المستقيم

(**)يعنى ان عطف الظاهر على المضمر فى هذه السورة ممتنع اه فتح القدير وغيره

ٱلْـَٔـٰنَ خَفَّفَ ٱللَّهُ عَنكُمْ وَعَلِمَ أَنَّ فِيكُمْ ضَعْفًا ۚ

﴿66﴾ ഇപ്പോൾ, അല്ലാഹു നിങ്ങൾക്ക് ലഘുവാക്കി (ഇളവ് ചെയ്തു) തന്നിരിക്കുന്നു; നിങ്ങളിൽ ഒരു (തരം) ദൗർബല്യം ഉണ്ടെന്നുള്ളത് അവൻ അറിയുകയും ചെയ്തിരിക്കുന്നു.

فَإِن يَكُن مِّنكُم مِّا۟ئَةٌ صَابِرَةٌ يَغْلِبُوا۟ مِا۟ئَتَيْنِ ۚ وَإِن يَكُن مِّنكُمْ أَلْفٌ يَغْلِبُوٓا۟ أَلْفَيْنِ بِإِذْنِ ٱللَّهِ ۗ

ആകയാൽ, നിങ്ങളുടെ കൂട്ടത്തിൽ ക്ഷമാശീലരായ നൂറുപേരുണ്ടായിരുന്നാൽ, അവർ ഇരുനൂറു പേരെ ജയിച്ചടക്കുന്നതാണ്. നിങ്ങളുടെ കൂട്ടത്തിൽ ആയിരം പേരുണ്ടായിരുന്നാൽ, അവർ രണ്ടായിരം പേരെയും ജയിച്ചടക്കും-അല്ലാഹുവിന്റെ അനുവാദം (ഉത്തരവു)കൊണ്ട്.

وَٱللَّهُ مَعَ ٱلصَّـٰبِرِينَ ﴿٦٦﴾

അല്ലാഹുവാകട്ടെ, ക്ഷമാശീലരോടുകൂടെയായിരിക്കും.

---

﴿65﴾ يَا أَيُّهَا النَّبِيُّ ഹേ നബിയേ حَرِّضِ നീ പ്രോൽസാഹിപ്പിക്കുക الْمُؤْمِنِينَ സത്യവിശ്വാസികളെ عَلَى الْقِتَالِ യുദ്ധത്തിന് إِنْ يَكُنْ ഉണ്ടായിരുന്നാൽ مِنْكُمْ നിങ്ങളിൽ നിന്ന്, നിങ്ങളുടെ കൂട്ടത്തിൽ عِشْرُونَ ഇരുപതു (പേർ) صَابِرُونَ ക്ഷമയുള്ളവരായ يَغْلِبُوا അവർ ജയിച്ചടക്കും مِائَتَيْنِ ഇരുനൂറു (പേരെ) وَإِنْ يَكُنْ ഉണ്ടായിരുന്നാലോ مِنْكُمْ നിങ്ങളുടെ കൂട്ടത്തിൽ مِائَةٌ നൂറു (ആളുകൾ) يَغْلِبُوا അവർ ജയിച്ചടക്കും أَلْفًا ആയിരം (പേരെ) مِنَ الَّذِينَ كَفَرُوا അവിശ്വസിച്ചവരിൽ നിന്ന് بِأَنَّهُمْ അവർ (ആകുന്നു) എന്നതുകൊണ്ടാണ് قَوْمٌ ഒരു ജനത (യാകുന്നു) لَا يَفْقَهُونَ ഗ്രഹിക്കാത്ത, കാര്യം മനസ്സിലാക്കാത്ത. ﴿66﴾ الْآنَ ഇപ്പോൾ, ഇസ്സമയം خَفَّفَ اللَّهُ അല്ലാഹു ലഘുവാക്കിയിരിക്കുന്നു عَنْكُمْ നിങ്ങൾക്ക് وَعَلِمَ അവൻ അറിയുകയും ചെയ്തിരിക്കുന്നു أَنَّ فِيكُمْ നിങ്ങളിലുണ്ടെന്ന് ضَعْفًا ഒരു ദൗർബല്യം, ബലഹീനത فَإِنْ يَكُنْ എന്നാൽ (അതിനാൽ) ഉണ്ടായിരുന്നാൽ مِنْكُمْ നിങ്ങളിൽ നിന്ന് مِائَةٌ നൂറു (പേർ) صَابِرَةٌ ക്ഷമിക്കുന്ന, ക്ഷമയുള്ളവരായ يَغْلِبُوا അവർ ജയിക്കും مِائَتَيْنِ ഇരുനൂറു (പേരെ) وَإِنْ يَكُنْ مِنْكُمْ നിങ്ങളിൽ (നിങ്ങളുടെ കൂട്ടത്തിൽ) നിന്നുണ്ടായിരുന്നാൽ أَلْفٌ ആയിരം (പേർ) يَغْلِبُوا അവർ ജയിക്കും أَلْفَيْنِ രണ്ടായിരം (ആളുകളെ) بِإِذْنِ اللَّهِ അല്ലാഹുവിന്റെ അനുമതി(സമ്മതം-ഉത്തരവു) കൊണ്ട് وَاللَّهُ അല്ലാഹു مَعَ الصَّابِرِينَ ക്ഷമിക്കുന്നവരുടെ കൂടെയായിരിക്കും.

നബിﷺക്കും സത്യവിശ്വാസികൾക്കും അല്ലാഹുവിന്റെ സഹായം മതിയെന്ന സന്തോഷവാർത്ത അറിയിച്ചതിനെ തുടർന്ന് സത്യവിശ്വാസികളെ യുദ്ധത്തിന് പ്രേരിപ്പിക്കുവാൻ കൽപിക്കുകയും, അവർ ക്ഷമയും സഹനവും കൈക്കൊള്ളുന്നപക്ഷം അവരെക്കാൾ വർദ്ധിച്ച ശത്രുക്കളെ ജയിച്ചടക്കുവാൻ അവർക്ക് കഴിയുമെന്ന് വാഗ്ദാനം ചെയ്യുകയും ചെയ്യുന്നു. ശത്രുക്കളുമായി ധർമയുദ്ധം നടത്തേണ്ടതിന്റെ ആവശ്യകതയും, അതിൽ ധനവും ശരീരവും വിനിയോഗിക്കുന്നതിന് അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുന്ന പുണ്യഫലങ്ങളും മറ്റും വിവരിച്ചുകൊണ്ട് സ്വഹാബികളെ നബിﷺ യുദ്ധത്തിനു പ്രോൽസാഹിപ്പിക്കുക പതിവായിരുന്നുവെന്നും, സ്വഹാബികളിൽ അത് വളരെയധികം ആവേശം ഉളവാക്കിയിരുന്നുവെന്നുമുള്ളത് ചരിത്ര പ്രസിദ്ധമാണ്. ബദ്ർ യുദ്ധവേളയിൽ സൈന്യത്തെ പ്രോൽസാഹിപ്പിച്ചു കൊണ്ടിരിക്കുന്ന കൂട്ടത്തിൽ നബിﷺ പറയുകയുണ്ടായി: 'മുഹമ്മദിന്റെ ആത്മാവ് യാതൊരുവന്റെ കയ്യിലാണോ അവൻ തന്നെ സത്യം! ഇന്ന് അവരോട് ഏതെങ്കിലും ഒരാൾ യുദ്ധം ചെയ്യുകയും, എന്നിട്ട് ക്ഷമിച്ചു പാരത്രിക പ്രതിഫലം മോഹിച്ചു പിൻവാങ്ങാതെ മുന്നോട്ട് ഗമിച്ചുകൊണ്ട് കൊല്ലപ്പെടുകയും ചെയ്യുന്നപക്ഷം, അല്ലാഹു അവനെ സ്വർഗത്തിൽ പ്രവേശിപ്പിക്കാതിരിക്കുകയില്ല. ഇത് കേട്ടപ്പോൾ, കാരക്ക തിന്നുകൊണ്ടിരിക്കുകയായിരുന്ന ഉമൈറുബ്നു ഹുമാം (റ): 'ഹാ! ഹാ! എനിക്കു സ്വർഗത്തിൽ പ്രവേശിക്കുവാൻ ഇക്കൂട്ടർ എന്നെ കൊലപ്പെടുത്തുകയേ വേണ്ടൂ!' എന്ന് പറഞ്ഞുകൊണ്ട് കയ്യിലുണ്ടായിരുന്ന കാരക്ക എറിഞ്ഞുകളഞ്ഞു. വാളെടുത്തു ശത്രുക്കൾക്കിടയിൽ തിരക്കിക്കടന്നു പടവെട്ടുകയായി. അദ്ദേഹം അതിൽ രക്തസാക്ഷിയാകുകയും ചെയ്തു. رضى الله عنه ഇത്പോലെ പല ഉദാഹരണങ്ങളും ചരിത്രത്തിൽ കാണാം.

ആദ്യത്തെ വചനത്തിൽ, ക്ഷമാശീലരായ ഇരുപത് സത്യവിശ്വാസികൾ ഇരുനൂറു അവിശ്വാസികളെയും, ക്ഷമാശീലരായ നൂറുസത്യവിശ്വാസികൾ ആയിരം അവിശ്വാസികളെയും ജയിക്കുമെന്ന്- അഥവാ, പത്തിരട്ടി വരുന്ന ശത്രുക്കളെ ജയിച്ചടക്കുവാൻ സത്യവിശ്വാസികൾക്ക് സാധിക്കുമെന്ന്- അല്ലാഹു അറിയിക്കുന്നു. ബാഹ്യത്തിൽ ഇതൊരു വാഗ്ദാനരൂപത്തിലുള്ള വാർത്തയായിട്ടാണുള്ളതെങ്കിലും ആശയം നോക്കുമ്പോൾ, അതൊരു കൽപനാരൂപത്തിലുള്ളതാണെന്നു കാണാവുന്നതാണ്. ശത്രുക്കൾ പത്തിരട്ടിയായാലും അവരോട് ക്ഷമാപൂർവ്വം നേരിടണമെന്നും, ക്ഷമിച്ചുനിന്നാൽ അവരെ ജയിക്കാമെന്നുമാണല്ലോ അതിന്റെ സാരം. ഇതിന് കാരണവും അല്ലാഹു തന്നെ ചൂണ്ടിക്കാട്ടിയിരിക്കുന്നു بِأَنَّهُمْ قَوْمٌ لَّا يَفْقَهُونَ (അവർ കാര്യം ഗ്രഹിക്കാത്ത ജനങ്ങളാണെന്നുള്ളതുകൊണ്ട്) എന്ന്. അതായത് അല്ലാഹുവിന്റെ വാക്യം ഉയർത്തുവാൻ വേണ്ടിയും, അവന്റെ കല്പന അനുസരിച്ചുകൊണ്ടും, അവന്റെ പക്കൽ നിന്നുള്ള പുണ്യഫലം ലക്ഷ്യമാക്കിക്കൊണ്ടും യുദ്ധത്തിൽ പങ്കെടുക്കുന്നവരും, പേരിനും പെരുമക്കും ദുർവാശിക്കും വേണ്ടി യുദ്ധത്തിൽ പങ്കെടുക്കുന്നവരും തമ്മിലുള്ള വ്യത്യാസവും, അതതിന്റെ അനന്തരനേട്ടങ്ങളും, മനസ്സിലാക്കാത്തവരാണവർ. അതുകൊണ്ട് ജീവനോടെ രക്ഷപ്പെട്ടു ജയിക്കണം. അത് സാധ്യമാകാത്തപക്ഷം, പരാജയം വരിച്ചു പിൻമാറണം എന്നേ അവർക്ക് ഉദ്ദേശ്യമുള്ളൂ. സത്യവിശ്വാസികളുടെ നില അതല്ല. രക്ഷപ്പെട്ടാൽ അത് തങ്ങൾക്കും തങ്ങളുടെ മതത്തിനും ലഭിക്കുന്ന വിജയം. മരണപ്പെട്ടാലും തങ്ങൾക്ക് വിജയം തന്നെ. അതെ, ശാശ്വത സ്വർഗം! തങ്ങളുടെ ശേഷവും മതത്തെ അല്ലാഹു വിജയിപ്പിക്കാതിരിക്കുകയുമില്ല. അതുകൊണ്ട് പിൻവാങ്ങുകയോ ഓടിരക്ഷപ്പെടുകയോ ചെയ്യേണ്ടുന്ന ആവശ്യം അവർക്കില്ല എന്ന് സാരം. രണ്ടാമത്തെ വചനത്തിൽ, നിങ്ങളിൽ ഒരുതരം

ദൗർബല്യം ബാധിച്ചിട്ടുണ്ടെന്ന് അറിയാവുന്നതുകൊണ്ട് ആദ്യത്തെ കൽപന അല്ലാഹു നിങ്ങൾക്ക് ലഘൂകരിച്ചു തന്നിരിക്കുന്നുവെന്നും അതുകൊണ്ട് മേലിൽ ശത്രുക്കൾ രണ്ടിരട്ടിവരെയാണെങ്കിൽ അവരോട് നിങ്ങൾ ക്ഷമിച്ചു നിന്നാൽ മതിയാകുമെന്നും സത്യവിശ്വാസികളെ അറിയിക്കുന്നു. ക്ഷമ കൈക്കൊള്ളുന്നപക്ഷം അവരെ തോൽപിക്കാമെന്നും ക്ഷമിക്കുന്നവരുടെ ഭാഗത്താണ് അല്ലാഹുവിന്റെ സഹായം ഉണ്ടാകുകയെന്നും ഉണർത്തിയിരിക്കുന്നു.

الْآنَ خَفَّفَ اللَّهُ عَنكُمْ (ഇപ്പോൾ അല്ലാഹു നിങ്ങൾക്ക് ലഘുത്വം നൽകിയിരിക്കുന്നു) എന്ന വാക്കിൽനിന്ന് ചില സംഗതികൾ മനസ്സിലാക്കാം

(1) ആദ്യത്തെ വചനം അവതരിച്ചു കുറച്ചെങ്കിലും കഴിഞ്ഞ ശേഷമായിരിക്കും, അതിൽ ലഘുത്വം നൽകിക്കൊണ്ടുള്ള ഈ വചനം അവതരിച്ചത്. الآن(ഇപ്പോൾ) എന്ന വാക്ക് അതാണല്ലോ കാണിക്കുന്നത്.

(2) ഈ രണ്ടു വചനങ്ങളും വാഗ്ദാന രൂപത്തിലുള്ളതാണെങ്കിലും രണ്ടിലെയും ആശയം കൽപനാരൂപത്തിലുള്ളതാണ്. **خفف** (ലഘുത്വം നൽകി) എന്ന വാക്കിൽ നിന്ന് ഇതു സ്പഷ്ടമാകുന്നു. ഈ രണ്ടു വചനങ്ങൾക്കും ഇമാം ബുഖാരി (റ) അദ്ദേഹത്തിന്റെ 'സ്വഹീഹിൽ' ഓരോ പ്രത്യേക അധ്യായം കൊടുത്തിട്ടുണ്ട്. രണ്ടിലും-രണ്ടു മാർഗത്തിലൂടെ നിവേദനം ചെയ്യപ്പെട്ടതാണെങ്കിലും- ഇബ്നുഅബ്ബാസ് (റ)ൽ നിന്നുള്ള ഒരു ഹദീഥാണ് അദ്ദേഹം രേഖപ്പെടുത്തിയിട്ടുള്ളത്. അതിങ്ങനെയാണ്:- ഇബ്നു അബ്ബാസ് (റ) പറഞ്ഞു: إِنْ يَكُنْ مِنْكُمْ عِشْرُونَ എന്ന (ആദ്യത്തെ) വചനം അവതരിച്ചപ്പോൾ, പത്താളുകളുള്ളതിൽ നിന്ന് ഒരാൾ പിൻമാറിപ്പോകരുതെന്ന് സത്യവിശ്വാസികളുടെമേൽ നിർബന്ധ നിയമമാക്കപ്പെട്ടത് അവർക്ക് വിഷമകരമായിത്തീർന്നു. അപ്പോൾ, ലഘുവാക്കിക്കൊണ്ടുള്ള കൽപന വന്നു. അതായത് الْآنَ خَفَّفَ اللَّهُ എന്ന് (രണ്ടാമത്തെ വചനം) അല്ലാഹു പറഞ്ഞു. അങ്ങനെ, അവർക്ക് എണ്ണത്തിൽ ലഘുത്വം നൽകിയപ്പോൾ അതനുസരിച്ചു അവരുടെ സഹനവും ചുരുങ്ങി.' (ബു) മേൽ ചൂണ്ടിക്കാട്ടിയ രണ്ടു സംഗതികളും ഈ ഹദീഥിൽ നിന്ന് കൂടുതൽ വ്യക്തമാകുന്നു.

ഈ വസ്തുതകളെ അടിസ്ഥാനമാക്കി ഭൂരിപക്ഷം പണ്ഡിതൻമാരും അഭിപ്രായപ്പെടുന്നത്, ശത്രുക്കൾ പത്തിരട്ടി ഉണ്ടായാലും മുസ്‌ലിംകൾ അവരോട് നേരിടണമെന്നുള്ള ആദ്യത്തെ കൽപന രണ്ടാമത്തെ വചനം കൊണ്ട് ദുർബ്ബലപ്പെടുത്തപ്പെട്ടിരിക്കുന്നുവെന്നാകുന്നു. ശത്രുക്കൾ രണ്ടിരട്ടിയിലധികമുള്ളപ്പോൾ, അവരോട് പോർക്കളത്തിൽ ക്ഷമിച്ചു നിൽക്കൽ നിർബന്ധമില്ലെന്നും, വേണ്ടിവന്നാൽ പിൻമാറിപ്പോരാമെന്നും സാരം. ചില പണ്ഡിതൻമാർ പറയുന്നത്, ഈ രണ്ടു വചനങ്ങളും രണ്ടു അവസരങ്ങളെ ഉദ്ദേശിച്ചുള്ളതാണെന്നാകുന്നു. സത്യവിശ്വാസികൾ കുറച്ചാളുകളായിരിക്കുമ്പോഴാണ് പത്തിരട്ടിയോട് ചെറുത്തു നിൽക്കണമെന്ന് കൽപിച്ചത്; പിന്നീടവർ അധികമായപ്പോൾ രണ്ടിരട്ടിയോട് ചെറുത്തുനിന്നാൽ മതിയെന്നും കൽപിച്ചു എന്നർത്ഥം. ഈ വിഷയത്തെ സംബന്ധിക്കുന്ന നിയമപരമായ വിശദീകരണങ്ങളിൽ പണ്ഡിതൻമാർക്കിടയിൽ പല അഭിപ്രായ വ്യത്യാസവും കാണാം. അതിനെപ്പറ്റി ഇവിടെ വിശദീകരിക്കുവാൻ ഉദ്ദേശിക്കുന്നില്ല.

രണ്ടു വചനങ്ങളിലും അടങ്ങിയ ഒരു തത്വം പ്രത്യേകം നാം മനസ്സിരുത്തേണ്ടതുണ്ട്. ക്ഷമയും സഹനവുമാണ് അല്ലാഹുവിന്റെ സഹായത്തിനുള്ള മാർഗമായി അല്ലാഹു ചൂണ്ടി

ക്കാട്ടിയിരിക്കുന്നത്. ക്ഷമയുടെ പോരായ്മയാണ് എണ്ണത്തിന്റെ കുറവിനെക്കാൾ ദൗർബല്യത്തിനു കാരണമാകുന്നത്. ധീരമനസ്കതയും, ഉറച്ച വിശ്വാസവും, നിഷ്കളങ്കതയും ഉണ്ടാകുമ്പോഴാണല്ലോ ക്ഷമയും, സഹനവും കൈവരുക. എണ്ണത്തിലും വണ്ണത്തിലും മുസ്ലിംകൾ ശത്രുക്കളെ അപേക്ഷിച്ച് എത്രയോ കുറവായിരുന്നിട്ടും അവർ ശത്രുക്കളെ ജയിച്ചടക്കിയതിനും, നേരെ മറിച്ച് മുസ്ലിംകൾ എല്ലാനിലക്കും ശത്രുവെക്കാൾ വളരെ കവിഞ്ഞിരുന്നിട്ടും അവർ പരാജയപ്പെട്ടതിനും ഉദാഹരണങ്ങൾ– നബിﷺയുടെ കാലത്ത് തന്നെയും, അതിന് ശേഷവും–ഇസ്ലാമിന്റെ ചരിത്രത്തിൽ കാണാവുന്നതാണ്. 'നാം ആളെണ്ണക്കുറവുകൊണ്ട് ജയിച്ചടക്കപ്പെടുകയില്ല; പാപങ്ങൾ നിമിത്തമാണ് നാം തോൽപിക്കപ്പെടുക.' എന്ന് ഉമർ (റ) ഒരിക്കൽ പറഞ്ഞത് ഇവിടെ സ്മർത്തവ്യമാകുന്നു.

مَا كَانَ لِنَبِيٍّ أَن يَكُونَ لَهُۥٓ أَسْرَىٰ حَتَّىٰ يُثْخِنَ فِى ٱلْأَرْضِ ۚ

﴿67﴾ ഒരു നബിക്കും (തന്നെ), അദ്ദേഹം ഭൂമിയിൽ (ശത്രുവെ കീഴടക്കി) ശക്തിയാർജ്ജിക്കുന്നതുവരെ, അദ്ദേഹത്തിന് ബന്ധനസ്ഥർ ഉണ്ടായിരിക്കുവാൻ പാടുള്ളതല്ല.

تُرِيدُونَ عَرَضَ ٱلدُّنْيَا وَٱللَّهُ يُرِيدُ ٱلْءَاخِرَةَ ۗ وَٱللَّهُ عَزِيزٌ حَكِيمٌ ﴿٦٧﴾

നിങ്ങൾ ഇഹലോക വിഭവത്തെ ഉദ്ദേശിക്കുന്നു; അല്ലാഹുവാകട്ടെ, പരലോകത്തെയും ഉദ്ദേശിക്കുന്നു. അല്ലാഹു പ്രതാപശാലിയും അഗാധജ്ഞനുമാകുന്നു.

لَّوْلَا كِتَـٰبٌ مِّنَ ٱللَّهِ سَبَقَ لَمَسَّكُمْ فِيمَآ أَخَذْتُمْ عَذَابٌ عَظِيمٌ ﴿٦٨﴾

﴿68﴾ അല്ലാഹുവിങ്കൽ നിന്നും ഒരു നിശ്ചയം മുമ്പ് കഴിഞ്ഞിട്ടില്ലായിരുന്നെങ്കിൽ, നിങ്ങൾ വാങ്ങിയതിൽ നിങ്ങൾക്ക് വമ്പിച്ച ശിക്ഷ ബാധിക്കുക തന്നെ ചെയ്യുമായിരുന്നു.

فَكُلُوا۟ مِمَّا غَنِمْتُمْ حَلَـٰلًا طَيِّبًا ۚ وَٱتَّقُوا۟ ٱللَّهَ ۚ إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿٦٩﴾

﴿69﴾ എന്നാൽ, (എനി) നിങ്ങൾ 'ഗനീമത്തായി' [യുദ്ധമുതലായി] എടുത്തതിൽ നിന്ന് അനുവദനീയമായും, വിശിഷ്ടമായും നിങ്ങൾ തിന്നുകൊള്ളുവിൻ: അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ. നിശ്ചയമായും, അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.

---

﴿67﴾ مَا كَانَ ആയിക്കൂടാ (പാടില്ല) لِنَبِيٍّ ഒരു നബിക്കും, പ്രവാചകനും أَن يَكُونَ ഉണ്ടായിരിക്കൽ لَهُ അദ്ദേഹത്തിന് أَسْرَىٰ ബന്ധനസ്ഥർ, ചിറയിലകപ്പെട്ടവർ حَتَّىٰ يُثْخِنَ അദ്ദേഹം ശക്തിപ്പെടുത്തുന്ന (കനപ്പിക്കുന്ന - ജയിച്ചടക്കുന്ന - കഠിനമാ

ക്കുന്ന - ശക്തിയാർജ്ജിക്കുന്ന)തുവരെ فِي الْأَرْضِ ഭൂമിയിൽ تُرِيدُونَ നിങ്ങൾ ഉദ്ദേശി ക്കുന്നു عَرَضَ വിഭവത്തെ الدُّنْيَا ഇഹലോകത്തിന്റെ وَاللَّهُ അല്ലാഹുവാകട്ടെ يُرِيدُ ഉദ്ദേശിക്കുന്നു الْآخِرَةَ പരലോകത്തെ وَاللَّهُ അല്ലാഹു عَزِيزٌ പ്രതാപശാലിയാണ് حَكِيمٌ അഗാധജ്ഞനാണ്, യുക്തിമാനാണ്. ﴾68﴿ لَوْلَا ഇല്ലായിരുന്നെങ്കിൽ كِتَابٌ ഒരു (നിയമ) നിശ്ചയം مِنَ اللَّهِ അല്ലാഹുവിൽ നിന്നുള്ള سَبَقَ മുൻകഴിഞ്ഞ (തായ) لَمَسَّكُمْ നിങ്ങളെ സ്പർശിക്കുക (ബാധിക്കുക) തന്നെ ചെയ്യുമായിരുന്നു فِيمَا أَخَذْتُمْ നിങ്ങൾ വാങ്ങിയതിൽ عَذَابٌ ശിക്ഷ عَظِيمٌ വമ്പിച്ചതായ ﴾69﴿ فَكُلُوا എന്നാൽ (എന്നി) നിങ്ങൾ തിന്നുകൊള്ളുവിൻ مِمَّا غَنِمْتُمْ നിങ്ങൾ ഗനീമത്തെടുത്തതിൽ നിന്ന് حَلَالًا അനുവദനീയമായിക്കൊണ്ട് طَيِّبًا നല്ലതായി (വിശിഷ്ടമായി- പരിശുദ്ധമായി)ക്കൊണ്ട് وَاتَّقُوا നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ اللَّهَ അല്ലാഹുവിനെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്.

---

ഇമാം അഹ്മദ്, മുസ്‌ലിം, അബൂദാവൂദ്, തിർമിദി, ഇബ്നുജരീർ (റ) എന്നിവർ വ്യത്യസ്ത മാർഗങ്ങളിലൂടെ ഉദ്ധരിച്ച താഴെകാണുന്ന സംഭവത്തെത്തുടർന്നാണ് ഈ വചനങ്ങളുടെ അവതരണമുണ്ടായത്. സംഭവത്തിന്റെ ചുരുക്കം ഇങ്ങിനെയാകുന്നു: ബദ്ർ യുദ്ധത്തിൽ മുസ്‌ലിംകൾ എഴുപത് മുശ്‌രിക്കുകളെ കൊലപ്പെടുത്തുകയും എഴുപത് പേരെ ബന്ധനസ്ഥരാക്കുകയും ചെയ്തപ്പോൾ, ബന്ധനസ്ഥരുടെ വിഷയത്തിൽ അബൂബക്ർ, ഉമർ (റ) മുതലായവരുമായി നബിﷺ ആലോചന നടത്തി. അബൂബക്ർ (റ) പറഞ്ഞു: റസൂലേ, ഇവരൊക്കെ (നമ്മുടെ) പിതൃവ്യപുത്രൻമാരും കുടുംബബന്ധമുള്ള വരുമാണല്ലോ. ഇവരിൽ നിന്നും തെണ്ടം (മോചനമൂല്യം) വാങ്ങി വിട്ടയക്കണമെന്നാണ് എന്റെ അഭിപ്രായം. അത് അവിശ്വാസികൾക്കെതിരെ നമുക്ക് ശക്തി നൽകുന്നതുമായി രിക്കും. ഉമർ (റ)ന്റെ അഭിപ്രായം അതായിരുന്നില്ല. അവരെ കൊലപ്പെടുത്തുവാൻ ഞങ്ങളെ അനുവദിക്കണം, ഓരോരുത്തർ അവരുമായി അധികം ബന്ധപ്പെട്ടവരെ വധി ക്കട്ടെ, ഇവരെല്ലാം അവിശ്വാസികളുടെ നേതാക്കളും പ്രമാണികളുമാണ് എന്നായിരുന്നു അദ്ദേഹം പറഞ്ഞത്. അബൂബക്ർ (റ)ന്റെ അഭിപ്രായമായിരുന്നു നബിﷺ ഇഷ്ടപ്പെട്ടത്. പിറ്റേ ദിവസം ഉമർ (റ) ചെന്നപ്പോൾ, റസൂൽ തിരുമേനിﷺയും, അബൂബക്റും (റ) കരയുകയായിരുന്നു. കാരണം അറിഞ്ഞാൽ തനിക്കും അതിൽ പങ്കുകൊള്ളാമായിരു ന്നുവെന്ന് ഉമർ (റ) പറഞ്ഞു. അപ്പോൾ തിരുമേനി പറഞ്ഞു: 'താങ്കളുടെ സ്നേഹിതൻമാർ (ബന്ധനസ്ഥരിൽ നിന്ന്) തെണ്ടം വാങ്ങിവിട്ടത് നിമിത്തമാണ്. അവരുടെ ശിക്ഷ ഇതാ ഈ വൃക്ഷത്തെക്കാൾ അടുത്തു നിൽക്കുന്നതായി ഞാൻ കാണുന്നു.' അങ്ങനെ مَا كَانَ لِنَبِيٍّ أَنْ يَكُونَ لَهُ أَسْرَى എന്ന് അവതരിച്ചു.

ഇബ്നു അബൂശൈബഃ തിർമദീ, ത്വബ്റാനീ, ഹാകിം, ഇബ്നു അബീഹാതിം (റ) മുതലായവർ ഇബ്നു മസ്ഊദിൽനിന്നും ഉദ്ധരിച്ച ഹദീഥിൽ നിന്നു മേൽ കണ്ടതിന് പുറമെ താഴെ കാണുന്ന വിവരങ്ങൾ കൂടി ലഭിക്കുന്നതാണ്: ബന്ധനസ്ഥരെ മുഴുവനും തീ കൂട്ടി ചുട്ടുകളയണമെന്നായിരുന്നു അബ്ദുല്ലാഹിബ്നു റവാഹത്ത് (റ)ന്റെ അഭി പ്രായം. ഒരു വിഭാഗം ആളുകൾ അബൂബക്ർ (റ)ന്റെയും, ഒരു വിഭാഗം ഉമർ (റ)ന്റെയും, മറ്റൊരു വിഭാഗം ഇബ്നു റവാഹത്ത് (റ)ന്റെയും അഭിപ്രായത്തെ അനുകൂലിച്ചു. ഉമർ

(റ) നബിﷺ യോട് ഇങ്ങിനെയും പറയുകയുണ്ടായി: ഇവരൊക്കെ അങ്ങയെ നാട്ടിൽ നിന്ന് ബഹിഷ്കരിച്ചവരും, അങ്ങയോട് യുദ്ധം ചെയ്തവരുമാണ്. ഇവരോട് യാതൊരു ദയയും നമ്മുടെ മനസ്സിൽ ഇല്ലെന്ന് ആ ജനങ്ങൾ അറിയണം. അഭിപ്രായങ്ങൾ കേട്ട പ്പോൾ, 'ചില ആളുകളുടെ ഹൃദയങ്ങളെ അല്ലാഹു പാലിനെക്കാൾ മയപ്പെടുത്തുകയും, ചിലരുടെ ഹൃദയങ്ങളെ അവൻ കല്ലിനെക്കാൾ ഉറച്ചതാക്കുകയും ചെയ്യുന്നു' വെന്ന് നബിﷺ പറഞ്ഞു. അബൂബക്ർ (റ)നെ ഇബ്റാഹീം നബി(അ)യോടും, ഈസാ നബി (അ)യോടും ഉപമിച്ചുകൊണ്ട് അവർ രണ്ടുപേരും തങ്ങളുടെ സമുദായത്തെ ശിക്ഷിക്കു വാനോ, അവർക്ക് പൊറുത്തുകൊടുക്കുവാനോ ആവശ്യപ്പെടാതെ, അക്കാര്യം അല്ലാ ഹുവിങ്കലേക്ക് വിട്ടുകൊണ്ടു പറഞ്ഞ വാക്കുകൾ (14:36; 5:121) ഉദ്ധരിക്കുകയും ചെയ്തു. ഉമർ (റ)നെ മൂസാ നബി(അ)യോടും, നൂഹ് നബി(അ)യോടും ഉപമിച്ചുകൊണ്ട് അവർ രണ്ടുപേരും തങ്ങളുടെ ജനതയുടെ ധിക്കാരത്തിന് ശിക്ഷ നൽകുവാൻ പ്രാർത്ഥിച്ച വാക്കു കൾ (10:88; 71:26) ഉദ്ധരിക്കുകയും ചെയ്തു. ഈ ഹദീഥുകൾക്കു പുറമെ, വേറെ ചില രിവായത്തുകളും ഇത് സംബന്ധിച്ചു കാണാവുന്നതാണ്. എനി, നമുക്ക് ആയത്തുകളി ലേക്ക് പ്രവേശിക്കാം.

ഒന്നാമത്തെ ആയത്തിൽ രണ്ടു കാര്യങ്ങൾ ആക്ഷേപരൂപത്തിൽ അല്ലാഹു പ്രസ്താ വിച്ചിരിക്കുന്നു.

(1) ശത്രുക്കളെ ജയിച്ചടക്കി ഭൂമിയിൽ ശക്തിയാർജ്ജിക്കുന്നതുവരെ ഒരു പ്രവാച കനും ശത്രുക്കളെ ബന്ധനസ്ഥരാക്കി വെച്ചുകൂടാ (مَا كَانَ لِنَبِيٍّ أَن يَكُونَ لَهُۥٓ أَسْرَىٰ حَتَّىٰ يُثْخِنَ فِي الْأَرْضِ) അതായത്, യുദ്ധം മുഖേനയും, വധം മുഖേനയും ശത്രുക്കളുടെ ശക്തി ക്ഷയി പ്പിച്ചു വിജയം വരിക്കുക വഴി നാട്ടിൽ ശക്തിയും, സ്വാധീനവും കൈവരാതെ അവരിൽ നിന്ന് ചിലരെ പിടിച്ചു ബന്ധനസ്ഥരാക്കിവെക്കുന്നത് പ്രവാചകൻമാർക്ക് യോജിച്ചതല്ല. കാരണം, പതിവ് പ്രകാരം അവരെ വെറുതെ വിട്ടാലും, മോചനമൂല്യം വാങ്ങിവിട്ടാലും അവർ വീണ്ടും പൂർവ്വാധികം മൽസരബുദ്ധിയോടെ ശത്രുത തുടരുകയാണുണ്ടാകുക. അതുകൊണ്ട് അങ്ങിനെയുള്ള ഒരു സ്ഥിതിവിശേഷം കൈവരുന്നതിന് മുമ്പ് ബന്ധന ത്തിൽ കിട്ടിയ ശത്രുക്കളെ നിഷ്കരുണം വധിക്കുകയാണ് വേണ്ടത് എന്ന് താൽപര്യം.

يُثْخِنَ(യുഥ്ഖിനു) എന്ന ക്രിയാരൂപത്തിന്റെ ധാത്വർത്ഥം 'ശക്തി, പാരുഷ്യം, കാഠിന്യം, അമിതത്വം, ഉറപ്പ്, കട്ടി, നിർദ്ദയത്വം,' എന്നൊക്കെയാകുന്നു. രോഗം മൂർച്ഛിച്ചു എന്ന അർത്ഥത്തിൽ اثخنه المرض എന്നും, ഒരു കാര്യത്തിൽ അമിതമായി പ്രവർത്തിച്ചു എന്ന അർത്ഥത്തിൽ اثخنَ في الامر എന്നും ശത്രുക്കളെ നിർദ്ദയം വധിച്ചു എന്ന അർത്ഥത്തിൽ اثخنَ في العدو എന്നുമൊക്കെ പറയാറുണ്ട്. ഈ അർത്ഥങ്ങളെ ചൂണ്ടിക്കാട്ടിക്കൊണ്ട് ഇമാം റാസീ (റ) പറയുന്നു: 'അപ്പോൾ حَتَّىٰ يُثْخِنَ فِي الْأَرْضِ എന്നു അല്ലാഹു പറഞ്ഞതിന്റെ ഉദ്ദേശ്യം, പ്രവാചകന് ഊക്കും ശക്തിയും കൈവരുകയും, അദ്ദേഹം (ശത്രുക്കളെ) ജയി ച്ചടക്കുകയും, കീഴടക്കുകയും ചെയ്യുന്നതുവരെ എന്നാകുന്നു. ശത്രുക്കളെ അമിതമായി കൊലപ്പെടുത്തുന്നതുവരെ എന്നാണ് പല വ്യാഖ്യാതാക്കളും അതിന് അർത്ഥം പറയു ന്നത്. ഭരണവും വാഴ്ചയും ശക്തിപ്പെടുന്നത് അതുകൊണ്ടാണല്ലോ എന്നാണവർ അതിന് കാരണം പറയുന്നത്.' ഇമാം ബുഖാരീ (റ) ഈ സൂറത്തിലെ ചില വാക്കുകളുടെ അർത്ഥം പറയുന്ന കൂട്ടത്തിൽ, يُثْخِنَ എന്ന വാക്കിന് يغلب (ജയിച്ചടക്കുക) എന്ന് അർത്ഥം പറ ഞ്ഞതും പല വ്യാഖ്യാതാക്കളും يبالغ فى القتل അധികമായി കൊല നടത്തുക) എന്നു

അർത്ഥം നൽകാറുള്ളതെല്ലാം ഒരേ സാരത്തിലാണ് കലാശിക്കുന്നതെന്ന് റാസീ(റ)യുടെ ഈ വിവരണത്തിൽ നിന്ന് മനസ്സിലാക്കാം. അവിശ്വാസികളെ യുദ്ധത്തിൽവെച്ചു കണ്ടുമുട്ടിയാൽ അവരുടെ പിരടിക്ക് വെട്ടണമെന്ന് പറഞ്ഞശേഷം, നിർദ്ദയം അവരെ ജയിച്ചടക്കിക്കഴിഞ്ഞാൽ ബന്ധനം ശക്തിപ്പെടുത്തണമെന്നും, പിന്നീട് ദാക്ഷിണ്യം നൽകി വിട്ടയക്കുകയോ മോചനമൂല്യം വാങ്ങി വിട്ടയക്കുകയോ ചെയ്യാമെന്നും സൂഃ മുഹമ്മദ് 4-ാം വചനത്തിൽ കാണാവുന്നതാണ്. (കൂടുതൽ വിവരം അവിടെ നോക്കുക)

(2) നിങ്ങൾ ഐഹികവിഭവത്തെ ഉദ്ദേശിക്കുന്നു. അല്ലാഹു പരലോകവും ഉദ്ദേശിക്കുന്നു. ( تُرِيدُونَ عَرَضَ الدُّنْيَا وَاللَّهُ يُرِيدُ الْآخِرَةَ ) ബന്ധനസ്ഥരിൽ നിന്ന് നബി തിരുമേനിﷺയുടെ അനുമതിയോടുകൂടി മുസ്ലിംകൾ മോചനമൂല്യം വാങ്ങിയതിനെ ഉദ്ദേശിച്ചാണ് ഐഹിക വിഭവം എന്ന് ഇവിടെ പറഞ്ഞത്. ഇതുമൂലം നിങ്ങൾ നിങ്ങളുടെ താൽക്കാലിക നേട്ടം മാത്രമേ ഉദ്ദേശിച്ചുള്ളൂ, നിങ്ങൾക്ക് പരലോകത്ത് ഗുണമുണ്ടായിരിക്കണമെന്നാണ് അല്ലാഹുവിന്റെ ഉദ്ദേശ്യം, അതിനുള്ള മാർഗമായിരുന്നു നിങ്ങൾ സ്വീകരിക്കേണ്ടിയിരുന്നത് എന്ന് സാരം. ബന്ധനസ്ഥരോട് മോചനമൂല്യം വാങ്ങിയവരെ അഭിമുഖീകരിച്ചുകൊണ്ടാണ് ഈ വാക്യമുള്ളതെങ്കിലും അത് നബി തിരുമേനിﷺയുടെ അനുമതിയോടുകൂടിയാണെന്ന നിലക്ക് തിരുമേനിയും ഈ ആക്ഷേപത്തിന് വിധേയനായിരിക്കുകയാണ്. അതുകൊണ്ടാണ് മേലുദ്ധരിച്ച ഹദീഥിൽ കണ്ടതുപോലെ- തിരുമേനിയും, അബൂബക്റും (റ) കരഞ്ഞുകൊണ്ടിരുന്നതും. വഹ്യ്മൂലം വ്യക്തമായി വിധി അറിയപ്പെട്ടിട്ടില്ലാത്ത വിഷയത്തിൽ നബിﷺ സ്വന്തം അഭിപ്രായമനുസരിച്ച് യുക്തമായി തോന്നിയ തീരുമാനം എടുത്തേക്കുമെന്നും അതിൽ വല്ലപ്പോഴും അബദ്ധം പിണഞ്ഞുകൂടായ്കയില്ലെന്നും, അബദ്ധം പിണയുന്നപക്ഷം അല്ലാഹു അത് തിരുത്താതിരിക്കുകയില്ലെന്നും പല മഹാൻമാരും അഭിപ്രായപ്പെട്ടിരിക്കുന്നത് ഇങ്ങിനെ ചില സംഭവങ്ങളെ മുൻനിർത്തിയാകുന്നു. ബന്ധനസ്ഥരിൽ നിന്ന് മോചനമൂല്യം വാങ്ങി വിട്ടുകൂടാ എന്നറിയിച്ചുകൊണ്ടുള്ള ഒരു വഹ്യ് ഇതിന് മുമ്പുണ്ടായിട്ടില്ലെന്നും, ഉണ്ടായിരുന്നെങ്കിൽ നബിﷺ ഒരിക്കലും അതിന് അനുവദിക്കുകയില്ലായിരുന്നുവെന്നും തീർച്ച തന്നെ. ആ സ്ഥിതിക്ക് അവർ അങ്ങിനെ ചെയ്തത് കേവലം കുറ്റകരമായ ഒരു പാപകൃത്യമല്ലെങ്കിലും യഥാർത്ഥത്തിൽ അത് നന്നല്ലാത്തതായിരുന്നു. അവർ ചെയ്യേണ്ടിയിരുന്നതു അതായിരുന്നില്ല എന്നത്രെ ആക്ഷേപത്തിന്റെ മർമവശം. 68, 69 എന്നീ വചനങ്ങളിലെ തുടർന്നുള്ള പ്രസ്താവനകളിൽ നിന്നുതന്നെ ഈ സംഗതി മനസ്സിലാക്കാവുന്നതാണ്. ക്വുർആൻ അല്ലാഹുവിന്റെ വചനമാണെന്നും, നബി തിരുമേനിﷺയാതൊന്നും മൂടിവെച്ചിട്ടില്ലെന്നുമുള്ളതിന് ഈ വചനവും, നബിﷺയെക്കുറിച്ചു ആക്ഷേപ സ്വരത്തിൽ വന്നിട്ടുള്ള മറ്റു ചില ആയത്തുകളും തെളിവാണ്.

രണ്ടാമത്തെ വചനത്തിൽ അല്ലാഹുവിൽ നിന്ന് ഒരു മുൻനിശ്ചയം കഴിഞ്ഞിട്ടില്ലായിരുന്നുവെങ്കിൽ നിങ്ങൾ വാങ്ങിയതിൽ നിങ്ങൾക്ക് വമ്പിച്ച ശിക്ഷ ബാധിക്കുകതന്നെ ചെയ്യുമായിരുന്നു. ( لَوْلَا كِتَابٌ مِنَ اللَّهِ.... ) എന്ന് പറഞ്ഞുവല്ലോ. ഈ മുൻനിശ്ചയം കൊണ്ടുള്ള വിവക്ഷ പല പ്രകാരത്തിലും വിവരിക്കപ്പെട്ടുകാണാം.

(1) കഴിഞ്ഞ 33-ാം വചനത്തിൽ പ്രസ്താവിച്ചതുപോലെ, സമുദായ മധ്യെ റസൂൽ നിലവിലുള്ളപ്പോഴും, അവർ പാപമോചനം തേടിക്കൊണ്ടിരിക്കുമ്പോഴും അവരെ ശിക്ഷിക്കുകയില്ലെന്ന നിശ്ചയം.

(2) ബദ്റിൽ സംബന്ധിച്ചവരുടെ പാപങ്ങൾ പൊറുക്കപ്പെട്ടിട്ടുണ്ട്. അതുകൊണ്ട് ഈ വിഷയത്തിൽ അവരെ ശിക്ഷിക്കുകയില്ലെന്ന നിശ്ചയം. അഅ്മശ് (اعمش) ഇബ്നു ജുബൈർ, അത്വാഉ് (റ) മുതലായവരുടെ അഭിപ്രായമാണിത്.

(3) വിരോധിച്ചുകൊണ്ടുള്ള കൽപന മുമ്പ് വന്നിട്ടില്ലാത്തതുകൊണ്ട് അവരെ ശിക്ഷിക്കുകയില്ലെന്ന നിശ്ചയം. ഇബ്നു അബ്ബാസ് (റ)ൽ നിന്നും മറ്റും ഇത് നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു.

(4) ഗനീമത്ത് സ്വത്തുക്കൾ ഈ സമുദായത്തിന് അനുവദനീയമാണെന്നുള്ള മുൻനിശ്ചയം. ഇതും മേൽപറഞ്ഞ ചിലരിൽ നിന്നും, ഹസൻ ബസ്വരി, ക്വത്താദഃ (റ) മുതലായവരിൽ നിന്നും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. ഇബ്നുജരീർ (റ) ഇതിനാണ് മുൻഗണന നൽകുന്നത്. തുടർന്നുള്ള 69-ാം വചനത്തിൽതന്നെ ഇക്കാര്യം അല്ലാഹു അറിയിച്ചിട്ടുമുണ്ടല്ലോ.

(5) അബദ്ധത്തിൽ വന്നുപോയ തെറ്റിനു മാപ്പ് നൽകുന്നതാണെന്ന നിശ്ചയം. ഇതാണ് റാസി (റ) സ്വീകരിച്ചു കാണുന്നത്. യഥാർത്ഥത്തിൽ ഇവയിൽ ഏതെങ്കിലും ചിലതോ, ഏതാനുമോ ആയിരിക്കാം ഉദ്ദേശ്യമെന്ന് കരുതുവാനേ തരമുള്ളൂ. وَاللهُ اَعْلَم ഏതായാലും ബദ്ർ യുദ്ധത്തിൽ ശത്രുക്കളെ ബന്ധനത്തിൽവെച്ചതിനെയും, അവരിൽ നിന്ന് മോചന മൂല്യം മേടിച്ചതിനെയും സംബന്ധിച്ചല്ലാതെ, മേലിൽ അങ്ങിനെ ചെയ്യുന്നതിനെപ്പറ്റി ഇതിൽ ആക്ഷേപിക്കപ്പെട്ടിട്ടില്ല.

മോചനമൂല്യം വാങ്ങിവിട്ടത് അബദ്ധമായിപ്പോയെങ്കിലും അതിന്റെ പേരിൽ നിങ്ങളെ ശിക്ഷിക്കുവാൻ ഉദ്ദേശിക്കുന്നില്ലെന്ന് അറിയിച്ചതിനെത്തുടർന്നു നിങ്ങൾക്ക് ഗനീമത്തായി ലഭിച്ച സ്വത്തുക്കളെ അനുവദനീയവും, വിശിഷ്ടവുമായ വിധത്തിൽ നിങ്ങൾ ഉപയോഗിച്ചുകൊള്ളുക. (فَكُلُوا مِمَّا غَنِمْتُمْ حَلَالًا طَيِّبًا) എന്നും അല്ലാഹു അറിയിക്കുന്നു. വാങ്ങിയത് തിരിച്ചുകൊടുക്കേണ്ടതില്ലെന്നും, അത് ഉപയോഗിക്കാമെന്നും, അതിന് വിരോധമില്ലെന്നും ഇതിൽ നിന്ന് വ്യക്തമായി. ബന്ധനസ്ഥരോട് വാങ്ങുന്ന മോചന മൂല്യം ഗനീമത്തിൽ ഉൾപ്പെട്ടതാണെന്നുകൂടി ഈ വചനത്തിൽ നിന്ന് വ്യക്തമാകുന്നു. ഗനീമത്ത് സ്വത്തുക്കൾ ഉപയോഗിക്കുന്നത് അനുവദനീയമാണെന്ന് വേറെ ആയത്തുകളിൽ വ്യക്തമാക്കിയിട്ടുണ്ടെന്നുവെച്ചു ഇവിടെ അതിനെപ്പറ്റി ഒന്നും പ്രസ്താവിക്കാതെ, ആദ്യത്തെ രണ്ടു വചനങ്ങൾ (67 ഉം 68 ഉം) മാത്രമായിരുന്നു ഈ വിഷയത്തിൽ അവതരിച്ചിരുന്നതെങ്കിൽ, വാങ്ങിക്കഴിഞ്ഞ ദ്രവ്യം അവർ ഉപയോഗിക്കുന്നതും ആക്ഷേപകരമാണെന്ന് വരുമല്ലോ. മഹാകാരുണികനായ റബ്ബ് അവന്റെ അടിയാൻമാരെ സത്യവിശ്വാസികൾക്ക് അവർ അനുഷ്ഠിക്കേണ്ടുന്ന നിയമ നിർദ്ദേശങ്ങൾ എത്ര യുക്തവും, വസ്തുനിഷ്ഠവുമായ രൂപത്തിലാണ് വിവരിച്ചുകൊടുക്കുന്നതെന്ന് ആലോചിച്ചുനോക്കുക! അവസാനമയി. എല്ലായ്പ്പോഴും-എല്ലാ വിഷയത്തിലും -അബദ്ധം പിണയുന്നതും, അമിതത്വം വന്നുപോകുന്നതും സൂക്ഷിക്കണമെന്ന് താക്കീത് ചെയ്തുകൊണ്ടും, ഒപ്പംതന്നെ, അല്ലാഹുവിന്റെ കാരുണ്യത്തിലും, മാപ്പിലും സുപ്രതീക്ഷ നൽകിക്കൊണ്ടും അല്ലാഹു വിഷയം സമാപിപ്പിക്കുന്നതും നോക്കുക. وَاتَّقُوا اللَّهَ إِنَّ اللَّهَ غَفُورٌ رَحِيمٌ (നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ. നിശ്ചയമായും അല്ലാഹുവളരെ പൊറുക്കുന്നവനാണ്. കരുണാനിധിയാണ്)

## വിഭാഗം - 10

يَـٰٓأَيُّهَا ٱلنَّبِىُّ قُل لِّمَن فِىٓ أَيْدِيكُم مِّنَ ٱلْأَسْرَىٰٓ

《70》 ഹേ, നബിയേ, നിങ്ങളുടെ കൈവശങ്ങളിലുള്ള ബന്ധനസ്ഥരോട് പറയുക:

إِن يَعْلَمِ ٱللَّهُ فِى قُلُوبِكُمْ خَيْرًا يُؤْتِكُمْ خَيْرًا مِّمَّآ أُخِذَ مِنكُمْ وَيَغْفِرْ لَكُمْ ۗ وَٱللَّهُ غَفُورٌ رَّحِيمٌ ﴿٧٠﴾

'നിങ്ങളുടെ ഹൃദയങ്ങളിൽ വല്ല നന്മയും (ഉള്ളതായി) അല്ലാഹു അറിയുന്ന പക്ഷം, നിങ്ങളിൽ നിന്ന് വാങ്ങിയതിനെക്കാൾ ഉത്തമമായത് അവൻ നിങ്ങൾക്ക് നൽകുകയും, നിങ്ങൾക്ക് പൊറുത്തുതരുകയും ചെയ്യുന്നതാണ്. അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.

وَإِن يُرِيدُوا۟ خِيَانَتَكَ فَقَدْ خَانُوا۟ ٱللَّهَ مِن قَبْلُ فَأَمْكَنَ مِنْهُمْ ۗ وَٱللَّهُ عَلِيمٌ حَكِيمٌ ﴿٧١﴾

《71》 നിന്നെ ചതിക്കുവാൻ അവർ ഉദ്ദേശിക്കുന്നുവെങ്കിൽ, (അതിൽ പുതുമയില്ല) അവർ മുമ്പ് അല്ലാഹുവിനോട് ചതി പ്രവർത്തിക്കുകയും, എന്നിട്ട് അവൻ അവരെ (കീഴടക്കി) അധീനപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. [അതുപോലെ എനിയും സംഭവിക്കും] അല്ലാഹു (എല്ലാം) അറിയുന്നവനും, അഗാധജ്ഞനുമാകുന്നു.

---

《70》 يَاأَيُّهَا النَّبِيُّ ഹേ നബിയേ قُلْ നീ പറയുക لِمَنْ فِي أَيْدِيكُمْ നിങ്ങളുടെ കൈ (വശം) കളിലുള്ളവരോട് مِنَ الْأَسْرَى ബന്ധനസ്ഥരിൽനിന്ന് إِنْ يَعْلَمِ അറിയുന്ന പക്ഷം اللَّهُ അല്ലാഹു فِي قُلُوبِكُمْ നിങ്ങളുടെ ഹൃദയങ്ങളിൽ خَيْرًا വല്ല നന്മയും, ഗുണവും يُؤْتِكُمْ അവൻ നിങ്ങൾക്ക് നൽകും خَيْرًا നല്ലത്, ഉത്തമമായത് مِمَّا أُخِذَ മേടിക്ക (എടുക്ക- വാങ്ങ)പ്പെട്ടതിനെക്കാൾ مِنْكُمْ നിങ്ങളിൽ നിന്ന് وَيَغْفِرْ അവൻ പൊറുക്കുകയും ചെയ്യും لَكُمْ നിങ്ങൾക്ക് وَاللَّهُ അല്ലാഹു (വോ) غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്. 《71》 وَإِنْ يُرِيدُوا അവർ ഉദ്ദേശിക്കുന്നപക്ഷം خِيَانَتَكَ നിന്നെ ചതിക്കുന്നതിന് فَقَدْ خَانُوا എന്നാലവർ ചതിച്ചിട്ടുണ്ട്, ചതി ചെയ്തിട്ടുണ്ട് اللَّهَ അല്ലാഹുവിനെ, അല്ലാഹുവിനോട് مِنْ قَبْلُ മുമ്പ്, മുമ്പേ فَأَمْكَنَ എന്നിട്ടവൻ സാധ്യമാക്കി, സൗകര്യപ്പെടുത്തി (അധീനപ്പെടുത്തി) مِنْهُمْ അവരെ, അവരെക്കുറിച്ച് وَاللَّهُ عَلِيمٌ അല്ലാഹു അറിയുന്നവനാണ് حَكِيمٌ അഗാധജ്ഞനാണ്, യുക്തിമാനാണ്.

ബദ്റിൽ തടവുകാരായി പിടിക്കപ്പെട്ടവരിൽ നിന്ന് മോചനമൂല്യം വാങ്ങിയത് അവർക്ക് മനഃപ്രയാസമുളവാക്കി. അവരിൽ ചിലർ, തങ്ങളുടെ സ്വന്ത ഇഷ്ടപ്രകാരമല്ലാതെ, മറ്റുള്ളവരുടെ നിർബന്ധത്തിന് വഴങ്ങിക്കൊണ്ട് പോന്നതാണെന്ന് പറയുകയുണ്ടായി. അതിനെത്തുടർന്നാണ് ഈ വചനങ്ങൾ അവതരിച്ചതെന്ന് എല്ലാ ക്വുർആൻ വ്യാഖ്യാതാക്കളും പറയുന്നു. നിങ്ങളിൽ നിന്ന് വസൂലാക്കപ്പെട്ട ധനത്തെപ്പറ്റി നിങ്ങൾ പരിഭവിക്കേണ്ടതില്ല. (നിങ്ങൾ പറയുന്നതുപോലെ) നിങ്ങളുടെ മനസ്സിൽ നല്ല വിചാരമുണ്ടെങ്കിൽ അല്ലാഹു നിങ്ങളെ ഇസ്‌ലാമിലേക്ക് നയിക്കുകയും, നിങ്ങളുടെ പാപങ്ങൾ പൊറുത്തുതരുകയും ചെയ്യും. നിങ്ങൾ നൽകേണ്ടിവന്ന ധനത്തെക്കാൾ ഉത്തമമായ നൻമകൾ നിങ്ങൾക്ക് അവൻ കൈവരുത്തിത്തരുകയും ചെയ്യും. എന്നൊക്കെ പറഞ്ഞു അവരെ സമാധാനിപ്പിക്കുവാൻ നബിﷺയോട് കൽപിക്കുന്നു. പുറമെ അവർ എന്ത് തന്നെ പറഞ്ഞാലും അവരുടെ മനസ്സിൽ ചതിയാണുള്ളതെങ്കിൽ, അതിൽ പരിഭവിക്കുവാനൊന്നുമില്ല. അല്ലാഹുവിനെതിരെ ചതിപ്രയോഗങ്ങൾ നടത്തൽ അവിശ്വാസികളുടെ മുമ്പേയുള്ള പതിവാണല്ലോ. അങ്ങനെയാണവർ ഇപ്പോൾ ബന്ധനത്തിലായിത്തീർന്നതും. അതുപോലെ എനിയും അവരെ അധീനപ്പെടുത്തുവാൻ അല്ലാഹുവിന് കഴിയും. അവൻ സർവ്വജ്ഞനും അഗാധജ്ഞനുമാണല്ലോ എന്നൊക്കെ നബിﷺയെ സമാധാനിപ്പിക്കുകയും ചെയ്യുന്നു.

പല മഹാൻമാരിൽ നിന്നുമായി ഇമാം സുഹ്‌രീ (റ) ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു:- 'ക്വുറൈശികളിൽ നിന്ന് (ബദ്റിൽ) ബന്ധനസ്ഥരായവർക്കുള്ള മോചനമൂല്യങ്ങൾ അവർ അയച്ചുകൊടുത്തു. എല്ലാവരും അവരവരുടെ ആളുകൾക്കുള്ള മൂല്യം നൽകി. (തിരുമേനിയുടെ പിതൃവ്യനായ) അബ്ബാസ് (റ) നബിﷺയോട് പറഞ്ഞു: അല്ലാഹുവിന്റെ റസൂലേ, ഞാൻ മുസ്‌ലിമായിരുന്നു. തിരുമേനി പറഞ്ഞു: 'താങ്കളുടെ ഇസ്‌ലാമിനെപ്പറ്റി അല്ലാഹുവിന് അറിയാം. താങ്കൾ പറയുന്ന മാതിരിയാണ് കാര്യമെങ്കിൽ അല്ലാഹു താങ്കൾക്ക് പ്രതിഫലം നൽകും. എന്നാൽ, പ്രത്യക്ഷത്തിൽ താങ്കൾ ഞങ്ങൾക്കെതിരായിരുന്നുവല്ലോ. അതുകൊണ്ട് താങ്കൾക്കും, താങ്കളുടെ പിതൃവ്യപുത്രൻമാരായ നൗഫലുബ്നു ഹാരിഥിനും, അക്വീലുബ്നു അബീത്വാലിബിനും, താങ്കളുടെ കൂട്ടുകാരൻ ഉത്ബത്തുബ്നു അംറിനുമുള്ള മോചനമൂല്യം താങ്കൾ നൽകണം.' അദ്ദേഹം പറഞ്ഞു: 'അല്ലാഹുവിന്റെ റസൂലേ: അത് എന്റെ പക്കൽ ഇല്ലല്ലോ.' അപ്പോൾ തിരുമേനി ചോദിച്ചു: 'താങ്കളും (താങ്കളുടെ ഭാര്യ) ഉമ്മുൽ ഫദ്‌ലും കൂടി കുഴിച്ചിട്ട(ഒളിച്ചുവെച്ച) ആ ധനം എവിടെ? ഈ യാത്രയിൽ എനിക്ക് ആപത്ത് പിണഞ്ഞാൽ, ഈ ധനം എന്റെ മക്കൾ ഫള്‌ലിനും, അബ്ദുല്ലാക്കും, ക്വുഥമി ( قثم )നുമുള്ളതാണെന്നും താങ്കൾ പറഞ്ഞിരുന്നുവല്ലോ.' അബ്ബാസ് (റ) പറഞ്ഞു: 'അല്ലാഹു തന്നെയാണ! അല്ലാഹുവിന്റെ റസൂലേ, താങ്കൾ അവന്റെ റസൂലാണെന്ന് നിശ്ചയമായും ഞാൻ മനസ്സിലാക്കുന്നു. **(*)** ഇത് ഞാനും ഉമ്മുൽഫദ്‌ലുമല്ലാതെ ഒരാളും അറിയാത്ത കാര്യമാണ്. എന്നാൽ റസൂലേ– എന്റെ പക്കലുണ്ടായിരുന്ന– (യുദ്ധത്തിൽ) എന്റെ പക്കൽ നിന്ന് നിങ്ങൾ പിടിച്ചെടുത്ത ആ ഇരുപതു 'ഊക്വിയ' **(**)** എനിക്ക് (മോചന മൂല്യത്തിലേക്ക്) കണക്ക് വെച്ചുതരണം. ' തിരുമേനി പറഞ്ഞു: 'ഇല്ല,

***(*) ആരും അറിയാത്ത ഈ രഹസ്യം അല്ലാഹു താങ്കൾക്ക് അറിയിച്ചു തന്നത് താങ്കൾ അവന്റെ റസൂലാണെന്നുള്ളതിന്റെ തെളിവാണ് എന്നർത്ഥം.***

***(**) ഒരു ഊക്വിയ: (اوقية )= ഏതാണ്ട് ഒരു ഔൺസു–അല്ലെങ്കിൽ റാത്തലിന്റെ 1/12 വരുന്ന തൂക്കം. ഇരുപതു ഊക്വിയഃത്തൂക്കം സ്വർണമാണുദ്ദേശ്യം.***

അത് താങ്കളിൽ നിന്ന് അല്ലാഹു ഞങ്ങൾക്ക് തന്നതാണ്. (ഗനീമത്താണ്)' അങ്ങനെ, അദ്ദേഹം തനിക്കും, രണ്ടു സഹോദരപുത്രൻമാർക്കും, കൂട്ടുകാരനും മോചനമൂല്യം കൊടുത്തു. ഈ വിഷയത്തിൽ .... يَا أَيُّهَا النَّبِيُّ قُلْ لِمَنْ فِي أَيْدِيكُمْ എന്ന് അവതരിച്ചു. അബ്ബാസ് (റ) പറയുകയാണ്: 'അനന്തരം ആ ഇരുപത് 'ഊകിയഃ' യുടെ സ്ഥാനത്തു ഇസ്ലാമിൽ (ഞാൻ മുസ്ലിമായ ശേഷം) അല്ലാഹു എനിക്ക് ഇരുപത് അടിമകളെ നൽകി. ഓരോരുത്തരുടെ കയ്യിലും (ഇഷ്ടംപോലെ) ക്രയവിക്രയം നടത്തുവാനുള്ള ധനവും ഉണ്ടായിരുന്നു. അതോടുകൂടി അല്ലാഹുവിങ്കൽ നിന്നുള്ള പാപമോചനം ഞാൻ പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.'

ഈ വിഷയത്തിൽ ഏതാണ്ട് ഇതുപോലെയുള്ള വേറെയും ചില രിവായത്തുകൾ കാണാം. ബദ്റിൽ വന്ന ക്വുറൈശീ പട്ടാളത്തിന്റെ ചിലവുകൾ ഏറ്റിരുന്ന പത്ത് പ്രമാണിമാരിൽ ഒരാളായിരുന്നു അന്ന് അബ്ബാസ് (റ) എന്നും, അതിൽ വിനിയോഗിക്കുവാൻ വേണ്ടി അദ്ദേഹം കയ്യിൽ കൊണ്ടുവന്നതായിരുന്നു പ്രസ്തുത ഇരുപത് ഊകിയഃ സ്വർണമെന്നും, അദ്ദേഹത്തിന്റെ ഊഴം എത്തുംമുമ്പ് അദ്ദേഹം തടവിൽപെട്ടുപോയെന്നും പ്രസ്തുത രിവായത്തുകളിൽ വന്നിരിക്കുന്നു. ഈ വചനം അവതരിച്ചത് അബ്ബാസ് (റ)ന്റെ വിഷയത്തിലായിരുന്നാൽ തന്നെയും ആയത്തിലെ വാക്കുകൾ, അദ്ദേഹത്തെപ്പോലെ ഇസ്ലാമിലേക്ക് ചായ്‌വ് പ്രദർശിപ്പിക്കുകയും മോചനമൂല്യം കൊടുക്കേണ്ടിവന്നതിൽ പരിഭവം കാണിക്കുകയും ചെയ്ത എല്ലാവരെയും ഉൾപ്പെടുത്തിക്കൊണ്ടാണുള്ളത്.

إِنَّ ٱلَّذِينَ ءَامَنُوا۟ وَهَاجَرُوا۟ وَجَٰهَدُوا۟ بِأَمْوَٰلِهِمْ وَأَنفُسِهِمْ فِى سَبِيلِ ٱللَّهِ وَٱلَّذِينَ ءَاوَوا۟ وَّنَصَرُوٓا۟ أُو۟لَٰٓئِكَ بَعْضُهُمْ أَوْلِيَآءُ بَعْضٍ ۚ

﴾72﴿ **നിശ്ചയമായും, വിശ്വസിക്കുകയും, 'ഹിജ്റഃ' പോകുകയും അല്ലാഹുവിന്റെ മാർഗത്തിൽ തങ്ങളുടെ ധനംകൊണ്ടും, ദേഹംകൊണ്ടും സമരം നടത്തുകയും ചെയ്തവരും, ആശ്രയം നൽകുകയും സഹായം നൽകുകയും ചെയ്തവരും (അതെ) അക്കൂട്ടർ- അവരിൽ ചിലർ ചിലരുടെ (തമ്മതമ്മിൽ) ബന്ധുമിത്രങ്ങളാകുന്നു.**

وَٱلَّذِينَ ءَامَنُوا۟ وَلَمْ يُهَاجِرُوا۟ مَا لَكُم مِّن وَلَٰيَتِهِم مِّن شَىْءٍ حَتَّىٰ يُهَاجِرُوا۟ ۚ

**വിശ്വസിക്കുകയും, 'ഹിജ്റഃ' പോരാതിരിക്കുകയും ചെയ്തവരാകട്ടെ, അവർ 'ഹിജ്റഃ' പോരുന്നതു വരെ അവരോടുള്ള മൈത്രീബന്ധത്തിൽ യാതൊന്നും (തന്നെ) നിങ്ങൾക്കില്ല.**

وَإِنِ ٱسْتَنصَرُوكُمْ فِى ٱلدِّينِ فَعَلَيْكُمُ ٱلنَّصْرُ إِلَّا عَلَىٰ قَوْمٍ

**മത (വിഷയ)ത്തിൽ അവർ നിങ്ങളോട് സഹായം തേടിയെങ്കിൽ, സഹായിക്കാൻ നിങ്ങളുടെമേൽ (ബാധ്യത) ഉണ്ട്. നിങ്ങളുടെയും,**

بَيۡنَكُمۡ وَبَيۡنَهُم مِّيثَٰقٌۗ وَٱللَّهُ بِمَا تَعۡمَلُونَ بَصِيرٞ ﴿٧٢﴾

**തങ്ങളുടെയും ഇടയിൽ വല്ല കരാർ ബന്ധവും (നിലവിൽ) ഉള്ളതായ ജനതക്കെതിരായിട്ടൊഴികെ. (എന്നാല വരെ സഹായിക്കേണ്ട ബാധ്യതയില്ല) അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനാകുന്നു.**

وَٱلَّذِينَ كَفَرُواْ بَعۡضُهُمۡ أَوۡلِيَآءُ بَعۡضٍۚ إِلَّا تَفۡعَلُوهُ تَكُن فِتۡنَةٞ فِي ٱلۡأَرۡضِ وَفَسَادٞ كَبِيرٞ ﴿٧٣﴾

**﴾73﴿ അവിശ്വസിച്ചവരാകട്ടെ, അവരിൽ ചിലർ ചിലരുടെ [തമ്മതമ്മിൽ] ബന്ധുമിത്രങ്ങളാകുന്നു. ഇത് (പ്രകാരം) നിങ്ങൾ ചെയ്യുന്നില്ലെങ്കിൽ, ഭൂമിയിൽ കുഴപ്പവും വലുതായ നാശവും ഉണ്ടായിത്തീരും.**

---

﴾72﴿ إِنَّ الَّذِينَ آمَنُوا നിശ്ചയമായും വിശ്വസിച്ചവർ وَهَاجَرُوا ഹിജ്റഃ പോകുകയും وَجَاهَدُوا സമരം ചെയ്യുകയും بِأَمْوَالِهِمْ തങ്ങളുടെ സ്വത്തുക്കൾ (ധനം) കൊണ്ട് وَأَنْفُسِهِمْ തങ്ങളുടെ ദേഹങ്ങൾ കൊണ്ടും فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ وَالَّذِينَ آوَوْا ആശ്രയം (സങ്കേതം-അഭയം-സൗകര്യം) നൽകിയവരും وَنَصَرُوا അവർ സഹായിക്കുകയും ചെയ്തു أُولَٰئِكَ ആ കൂട്ടർ بَعْضُهُمْ അവരിൽ ചിലർ أولياء ബന്ധുമിത്രങ്ങളാണ് بَعْضٍ ചിലരുടെ وَالَّذِينَ آمَنُوا വിശ്വസിച്ചവരാകട്ടെ وَلَمْ يُهَاجِرُوا അവർ ഹിജ്റഃ പോയിട്ടുമില്ല (പോകുകയും ചെയ്യാത്ത) مَا لَكُمْ നിങ്ങൾക്കില്ല مِنْ وَلَايَتِهِمْ അവരുടെ മൈത്രീ ബന്ധത്തിൽ നിന്ന് مِنْ شَيْءٍ യാതൊന്നും حَتَّىٰ يُهَاجِرُوا അവർ ഹിജ്റഃ പോകുന്നതുവരെ وَإِنِ اسْتَنْصَرُوكُمْ നിങ്ങളോടവർ സഹായം തേടിയെങ്കിൽ فِي الدِّينِ മതത്തിൽ (മതകാര്യത്തിൽ) فَعَلَيْكُمُ എന്നാൽ നിങ്ങളുടെ മേലുണ്ട് (ബാധ്യത) النَّصْرُ സഹായം, സഹായിക്കൽ إِلَّا عَلَىٰ قَوْمٍ ഒരു ജനതയുടെമേൽ (എതിരിൽ ഒഴികെ) بَيْنَكُمْ നിങ്ങൾക്കിടയിലുണ്ട് وَبَيْنَهُمْ അവർക്കിടയിലും مِيثَاقٌ വല്ല കരാറും (ഉടമ്പടിയും) وَاللَّهُ അല്ലാഹു بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി بَصِيرٌ കാണുന്നവനാണ്. ﴾73﴿ وَالَّذِينَ كَفَرُوا അവിശ്വസിച്ചവരാകട്ടെ بَعْضُهُمْ അവരിൽ ചിലർ أَوْلِيَاءُ ബന്ധുമിത്രങ്ങളാണ് بَعْضٍ ചിലരുടെ إِلَّا تَفْعَلُوهُ അത് (ഇത്) നിങ്ങൾ ചെയ്യുന്നില്ലെങ്കിൽ تَكُنْ ഉണ്ടായിത്തീരും فِتْنَةٌ കുഴപ്പം فِي الْأَرْضِ ഭൂമിയിൽ وَفَسَادٌ നാശവും كَبِيرٌ വലുതായ

---

റസൂൽ തിരുമേനിﷺയുടെ കാലത്തുള്ള സത്യവിശ്വാസികളെ അല്ലാഹു നാലായി തരംതിരിക്കുന്നു.

(1) ആദ്യകാലത്തുതന്നെ നബിﷺയിൽ വിശ്വസിക്കുകയും സ്വദേശം വിട്ടു മദീനയിലേക്ക് ഹിജ്റഃ പോന്നു അവിടെ അഭയം പ്രാപിക്കുകയും ചെയ്ത മുഹാജിറുകൾ

ദീനിനുവേണ്ടി വളരെയധികം മർദ്ദനങ്ങളും കഷ്ടപ്പാടുകളും അനുഭവിച്ചശേഷം, നാടും വീടും സ്വത്തും കുടുംബവുമെല്ലാം ത്യജിച്ചും, എത്രയോ ക്ലേശങ്ങൾ സഹിച്ചുകൊണ്ടും മദീനയിൽ വന്നു താമസമാക്കിയവരാണവർ. ഹിജ്റഃക്ക് മുമ്പും പിമ്പും തന്നെ അവരുടെ ദേഹവും, ധനവും അവർ ദീനിനുവേണ്ടി വിനിയോഗിച്ചു. ഇവരെക്കുറിച്ചാണ് ആദ്യം الَّذِينَ آمَنُوا وَهَاجَرُوا.... (വിശ്വസിക്കുകയും, ഹിജ്റഃ പോരുകയും, ധനംകൊണ്ടും ദേഹം കൊണ്ടും സമരം ചെയ്യുകയും ചെയ്തവർ) എന്ന് പറഞ്ഞത്. സ്വഹാബികളെക്കുറിച്ച് പറയുമ്പോൾ, ഇവിടെയെന്നപോലെ വേറെ സ്ഥലങ്ങളിലും മുഹാജിറുകൾക്ക് അല്ലാഹു ഒന്നാം സ്ഥാനം നൽകിയിരിക്കുന്നതായി കാണാവുന്നതാണ്.

(2) നബി തിരുമേനിﷺക്കും സ്വദേശം ത്യജിച്ചു ചെല്ലുന്ന മുഹാജിറുകൾക്കും ആശ്രയവും അഭയവും നൽകി എല്ലാവിധ സഹായസഹകരണങ്ങളും ചെയ്തുകൊടുത്ത മദീനക്കാരായ അൻസ്വാരികൾ. ഇവരെപ്പറ്റിയാണ് وَالَّذِينَ آوَوْا وَنَصَرُوا (ആശ്രയം നൽകുകയും സഹായിക്കുകയും ചെയ്തവർ) എന്ന് പറഞ്ഞത്. ഈ രണ്ടുകൂട്ടരും പരസ്പരം ബന്ധുമിത്രങ്ങളാണ് ( أُولَٰئِكَ بَعْضُهُمْ أَوْلِيَاءُ بَعْضٍ )എന്നും പറഞ്ഞിരിക്കുന്നു. അതെ, സഹായസഹകരണം, സ്നേഹം, ഗുണകാംക്ഷ, സാഹോദര്യം, സുഖദുഃഖങ്ങളിൽ കൂട്ടുത്തരവാദിത്തം ആദിയായവയിൽ അവരന്യോന്യം ബാധ്യസ്ഥരും ബന്ധപ്പെട്ടു കഴിയേണ്ടവരുമാണ്. ഈ തത്വം രണ്ടുകൂട്ടരും അക്ഷരാർത്ഥത്തിൽ തന്നെ പാലിച്ചുപോന്നിട്ടുണ്ടെന്നുള്ളത് ചരിത്രപ്രസിദ്ധമത്രെ. അൻസ്വാരികൾ അവരുടെ നാടും, വീടും, സ്വത്തും, കൃഷിയിടവുമെല്ലാം തന്നെ മുഹാജിറുകൾക്ക് ഭാഗിച്ചു കൊടുത്തു ഒരേ വീട്ടിലെ ഏകോദര സഹോദരങ്ങളെക്കാൾ അടുപ്പത്തിൽ കഴിഞ്ഞുകൂടി. ആദ്യം സ്വത്തവകാശംപോലും അവർക്കിടയിൽ സ്ഥാപിതമായിരുന്നു. ക്രമേണ മുഹാജിറുകൾ ആ നാട്ടുകാരായി മാറുകയും, സ്വന്തം കാലിൽ നിൽക്കുമാറാകുകയും ചെയ്ത ശേഷമാണ്– മിക്കവാറും ബദ്ർ യുദ്ധം കഴിഞ്ഞതിന് ശേഷം–താഴെ പറയുന്നതുപോലെ പ്രസ്തുത സ്വത്തവകാശ സമ്പ്രദായം ഇല്ലാതാക്കപ്പെട്ടത്.

(3) നേരത്തെതന്നെ സത്യവിശ്വാസം സ്വീകരിച്ചു കഴിഞ്ഞിട്ടുണ്ടെങ്കിലും ശിർക്കിന്റെ നാട്ടിൽനിന്ന് ഹിജ്റഃ പോന്നു മുസ്ലിംകളോടൊപ്പം താമസമാക്കിക്കഴിഞ്ഞിട്ടില്ലാത്തവർ, ഇവരെക്കുറിച്ചാണ് الَّذِينَ آمَنُوا وَلَمْ يُهَاجِرُوا (വിശ്വസിക്കുകയും, ഹിജ്റഃ പോകാതിരിക്കുകയും ചെയ്തവർ) എന്ന് പറഞ്ഞത്. ഇവർ സത്യവിശ്വാസികളാണെങ്കിലും ഹിജ്റ പോന്നിട്ടില്ലാത്ത സ്ഥിതിക്ക് മക്കയിലെ അന്നത്തെ പരിതഃസ്ഥിതിയിൽ അവരുമായി കൂട്ടുബന്ധം പാലിക്കുക സാധ്യമല്ലല്ലോ. അതുകൊണ്ട് അവർ ഹിജ്റഃ വരുന്നതുവരെ അവരോടുമേൽപ്രകാരം മിത്രബന്ധം പാലിക്കേണ്ടുന്ന ചുമതല മുഹാജിറുകൾക്കും അൻസ്വാരികൾക്കും ഇല്ല.( مَا لَكُم مِّن وَلَايَتِهِم مِّن شَيْءٍ حَتَّىٰ يُهَاجِرُوا ) എന്ന് അല്ലാഹു അറിയിക്കുന്നു.എങ്കിലും സത്യവിശ്വാസികളെന്നനിലക്ക് അവരുടെ മതരംഗത്ത് ശത്രുക്കളുടെ ഭാഗത്ത് നിന്ന് വല്ല അനിഷ്ടസംഭവങ്ങളും നേരിടുമ്പോൾ അവർ സഹായത്തിനപേക്ഷിച്ചാൽ അവരെ സഹായിക്കൽ നിർബ്ബന്ധവുമാകുന്നു. ( وَإِنِ اسْتَنصَرُوكُمْ فِي الدِّينِ فَعَلَيْكُمُ النَّصْرُ ) എന്നാൽ, ആ സഹായം മുസ്ലിംകളുമായി വല്ല കരാറിലോ സന്ധി നിശ്ചയത്തിലോ ഇരിക്കുന്ന അവിശ്വാസികൾക്കെതിരായിരിക്കുവാൻ പാടില്ല. ( إِلَّا عَلَىٰ قَوْمٍ بَيْنَكُمْ وَبَيْنَهُم مِّيثَاقٌ ) അഥവാ, അങ്ങിനെയാണെങ്കിൽ ആ സഹായം ആ നിശ്ചയങ്ങൾക്ക് എതിരായിത്തീരുവാൻ പാടില്ല. ഇങ്ങിനെയുള്ള കാര്യങ്ങളെല്ലാം നിങ്ങൾ ശരിക്ക് ഗൗനിക്കുകയും സൂക്ഷിക്കുകയും ചെയ്യുന്നുണ്ടോ, ഇല്ലേ

എന്ന് അല്ലാഹു കണ്ടും വീക്ഷിച്ചും കൊണ്ടിരിക്കുന്നുണ്ടെന്ന് (وَاللَّهُ بِمَا تَعْمَلُونَ بَصِيرٌ) ഉണർത്തിക്കൊണ്ട് അവയുടെ പ്രാധാന്യം ഒന്നുകൂടി ഓർമിപ്പിച്ചിരിക്കുന്നു.

നാലാമത്തെ വിഭാഗം സത്യവിശ്വാസികളെപ്പറ്റി സൂറത്തിന്റെ അവസാനത്തിലെ വചനത്തിലാണ് പ്രസ്താവിച്ചിരിക്കുന്നത്. അതിനുമുമ്പായി അവിശ്വാസികളുടെ നിലയെപ്പറ്റി പ്രസ്താവിച്ചിരിക്കുകയാണ്. وَالَّذِينَ كَفَرُوا بَعْضُهُمْ أَوْلِيَاءُ بَعْضٍ (അവിശ്വസിച്ചവർ-അവരിൽ ചിലർ ചിലരുടെ ബന്ധുമിത്രങ്ങളാകുന്നു) മുശ്‌രിക്കുകളെന്നോ, വേദക്കാരെന്നോ വ്യത്യാസമില്ലാതെ അവർ പരസ്പരം സംഘടിച്ചും കൂട്ടുകെട്ടിലും കഴിയുന്നവരാണ്. അവർ തമ്മിൽ പല നിലക്കുമുള്ള വിയോജിപ്പും ശത്രുതയും ഉണ്ടായിരിക്കുമെങ്കിലും ഇസ്‌ലാമിനും മുസ്‌ലിംകൾക്കും എതിരെയുള്ള സംരംഭങ്ങളിൽ അവരെല്ലാം ഒരുപോലെതന്നെ. യഹൂദികളും മുശ്‌രിക്കുകളുമാണല്ലോ അന്ന് പ്രധാന ശത്രുക്കളായി രംഗത്തുള്ളവർ. നബി തിരുമേനിﷺയിൽ വിശ്വസിച്ചില്ലെങ്കിൽപോലും അവിടുത്തോട് മുശ്‌രിക്കുകളെക്കാൾ മമതയിലും രഞ്ജിപ്പിലും കഴിയേണ്ടിയിരുന്നവരാണ് യഹൂദികൾ. എന്നിട്ടും, മുശ്‌രിക്കുകളോട് കൂട്ടുചേർന്നു ഗൂഢമായും, പരസ്യമായും മുസ്‌ലിംകളെ എതിർക്കുകയാണവർ ചെയ്തത്. അവിശ്വാസികൾ ഏതുവിഭാഗത്തിൽപെട്ടവരായിരുന്നാലും ഇസ്‌ലാമിനെതിരിൽ അവരെല്ലാം പരസ്പരം മൈത്രീഭാവമുള്ളവരായിരിക്കുമെന്നുള്ളതിന് ഇതുതന്നെ തെളിവാണല്ലോ. പിൽക്കാല ചരിത്രങ്ങളിൽ ഇതിനുധാരാളം തെളിവുകൾ കാണാവുന്നതുമാകുന്നു.

അവസാനം അല്ലാഹു സത്യവിശ്വാസികളെ ഗൗരവപൂർവം താക്കീത് ചെയ്യുന്നു إِلَّا تَفْعَلُوهُ تَكُن فِتْنَةٌ فِي الْأَرْضِ وَفَسَادٌ كَبِيرٌ (ഇപ്രകാരം നിങ്ങൾ ചെയ്യുന്നില്ലെങ്കിൽ ഭൂമിയിൽ കുഴപ്പവും വലിയ നാശവും ഉണ്ടായിത്തീരും.) നിങ്ങൾ പരസ്പരം ബന്ധുമിത്രങ്ങളായി വർത്തിക്കുക. തമ്മതമ്മിൽ സഹായ സഹകരണം ചെയ്യുക, അവിശ്വാസികളെ മിത്രങ്ങളാക്കാതിരിക്കുക, കരാറു വ്യവസ്ഥകൾക്ക് ലംഘനം വരുത്താതിരിക്കുക മുതലായി മേൽ പ്രസ്താവിച്ച തത്വങ്ങൾ ശരിക്കും നിങ്ങൾ പ്രാവർത്തികമാക്കാത്ത പക്ഷം അത് ഇസ്‌ലാമിനും നിങ്ങൾക്കും വമ്പിച്ച അനർത്ഥവും ആപത്തും വരുത്തിത്തീർക്കുമെന്ന് നിങ്ങൾ സദാ ഓർമവെക്കണമെന്നു സാരം. അവിശ്വാസികൾ പരസ്പരം ബന്ധുമിത്രങ്ങളാണെന്നും, സത്യവിശ്വാസികളും അവരും തമ്മിൽ ബന്ധുമിത്രങ്ങളല്ലെന്നുമുള്ള തത്വത്തിന്റെ അടിസ്ഥാനത്തിലാണ് 'മുസ്‌ലിം കാഫിറിനെയും കാഫിർ മുസ്‌ലിമിനെയും അനന്തരമെടുക്കുകയില്ല' എന്ന് നബിﷺ അരുളിച്ചെയ്തിരിക്കുന്നതും. മുഹാജിറുകളെയും അൻസ്വാരികളെയും പ്രശംസിച്ചുകൊണ്ടു അല്ലാഹു പറയുന്നു:

وَالَّذِينَ ءَامَنُوا وَهَاجَرُوا وَجَاهَدُوا فِي سَبِيلِ اللَّهِ وَالَّذِينَ ءَاوَوا وَّنَصَرُوا أُولَٰئِكَ هُمُ الْمُؤْمِنُونَ حَقًّا لَّهُم مَّغْفِرَةٌ وَرِزْقٌ كَرِيمٌ ﴿٧٤﴾

《74》 **വിശ്വസിക്കുകയും, ഹിജ്റഃ പോകുകയും, അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുകയും ചെയ്തവരും ആശ്രയം നൽകുകയും സഹായിക്കുകയും ചെയ്തവരും (അതെ) അക്കൂട്ടർതന്നെയാണ് യഥാർത്ഥത്തിൽ സത്യവിശ്വാസികൾ. അവർക്ക് പാപമോചനവും, മാന്യമായ ഉപജീവനവുമുണ്ടായിരിക്കും.**

﴾74﴿ وَالَّذِينَ آمَنُوا വിശ്വസിച്ചവരാകട്ടെ وَهَاجَرُوا ഹിജ്‌റഃ പോകുകയും ചെയ്ത وَجَاهَدُوا സമരം ചെയ്യുകയും ചെയ്ത فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ وَالَّذِينَ آوَوْا ആശ്രയം (അഭയം) നൽകിയവരും وَنَصَرُوا സഹായിക്കുകയും ചെയ്ത أُولَٰئِكَ هُمُ അക്കൂട്ടർതന്നെ الْمُؤْمِنُونَ സത്യവിശ്വാസികൾ حَقًّا യഥാർത്ഥത്തിൽ لَهُمْ അവർക്കുണ്ട് مَغْفِرَةٌ പാപമോചനം وَرِزْقٌ ഉപജീവനവും, ആഹാരവും كَرِيمٌ മാന്യമായ

ഇവരാണ് പരിപൂർണമായ അർത്ഥത്തിലുള്ള യഥാർത്ഥ സത്യവിശ്വാസികൾ, ഇവരിൽ ഉൾപ്പെടാത്ത സത്യവിശ്വാസികൾക്ക് ഇവരുടെ അത്ര ഉന്നതനിലവാരവും പദവികളുമില്ല എന്ന് സാരം. തുടർന്നു പറയുന്നത് നോക്കുക:

وَٱلَّذِينَ ءَامَنُوا۟ مِنۢ بَعْدُ وَهَاجَرُوا۟ وَجَٰهَدُوا۟ مَعَكُمْ فَأُو۟لَٰٓئِكَ مِنكُمْ ۚ وَأُو۟لُوا۟ ٱلْأَرْحَامِ بَعْضُهُمْ أَوْلَىٰ بِبَعْضٍ فِى كِتَٰبِ ٱللَّهِ ۗ إِنَّ ٱللَّهَ بِكُلِّ شَىْءٍ عَلِيمٌۢ ﴿٧٥﴾

**﴾75﴿ പിന്നീട് വിശ്വസിക്കുകയും, 'ഹിജ്‌റഃ' പോരുകയും, നിങ്ങളോടൊപ്പം സമരം ചെയ്യുകയും ചെയ്തവർ, അക്കൂട്ടർ-നിങ്ങളിൽപെട്ടവർ (തന്നെ) ആകുന്നു. രക്തബന്ധമുള്ളവരാകട്ടെ, അല്ലാഹുവിന്റെ ഗ്രന്ഥത്തിൽ (അഥവാ നിയമ നിശ്ചയത്തിൽ) അവരിൽ ചിലർ ചിലരോട് [തമ്മതമ്മിൽ] കൂടുതൽ ബന്ധപ്പെട്ടവരാകുന്നു) നിശ്ചയമായും അല്ലാഹു എല്ലാ കാര്യത്തെകുറിച്ചും അറിയുന്നവനാകുന്നു.**

﴾75﴿ وَالَّذِينَ آمَنُوا വിശ്വസിച്ചവരാകട്ടെ مِنْ بَعْدُ ശേഷമായി, പിന്നീട് وَهَاجَرُوا ഹിജ്‌റഃ പോകുകയും وَجَاهَدُوا സമരം ചെയ്യുകയും ചെയ്ത مَعَكُمْ നിങ്ങളുടെ കൂടെ فَأُولَٰئِكَ അക്കൂട്ടർ مِنكُمْ നിങ്ങളിൽപ്പെട്ടവരാണ് وَأُولُوا ഉള്ളവർ, ഉടയവർ الْأَرْحَامِ രക്തബന്ധങ്ങൾ بَعْضُهُمْ അവരിൽ ചിലർ أَوْلَىٰ അധികം ബന്ധപ്പെട്ട (അണഞ്ഞ)വരാണ് بِبَعْضٍ ചിലരോട് ചിലരുമായി فِي كِتَابِ ഗ്രന്ഥ (നിയമ - നിശ്ചയ) ത്തിൽ اللَّهِ അല്ലാഹുവിന്റെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു بِكُلِّ شَيْءٍ എല്ലാ കാര്യത്തെപ്പറ്റിയും عَلِيمٌ അറിയുന്നവനാണ്.

നബിﷺയുടെ കാലത്തെ സത്യവിശ്വാസികൾ നാലു തരക്കാരാണെന്നും, അവരിൽ ആദ്യത്തെ മൂന്നു തരക്കാർ ഏതെല്ലാമാണെന്നും മുമ്പ് പറഞ്ഞുവല്ലോ. അവരിൽ നാലാമത്തെ തരക്കാരെപ്പറ്റിയാണ് ഈ വചനത്തിന്റെ ആദ്യഭാഗത്തിൽ പ്രസ്താവിക്കുന്നത്. അതായത്, ആദ്യത്തെ മുഹാജിറുകളോടൊപ്പം സത്യവിശ്വാസം സ്വീകരിച്ചു ഹിജ്‌റഃ പോകുകയുണ്ടായിട്ടില്ലെങ്കിലും പിന്നീട് വിശ്വസിക്കുകയും മദീനായിലേക്ക് ഹിജ്‌റഃ പോകുകയും ഇസ്‌ലാമിനുവേണ്ടിയുള്ള സമരങ്ങളിൽ തങ്ങളുടെ മുൻഗാമികളായ നിങ്ങ

ളോടൊപ്പം പങ്കെടുക്കുകയും ചെയ്തിട്ടുള്ളവർ. അവരും നിങ്ങളിൽപ്പെട്ടവർ തന്നെയാണ്. അവരെ അന്യരായി ഗണിച്ചുകൂടാ. അവരോടും നിങ്ങൾ മൈത്രിയോടെ വർത്തിക്കണമെന്ന് സാരം.

മുഹാജിറുകളും, അൻസ്വാരികളും തമ്മിൽ ബന്ധുമിത്രങ്ങളാണെന്നും, അവർ പരസ്പരം ബന്ധപ്പെട്ടു കഴിയേണ്ടവരാണെന്നും വിവരിച്ചശേഷം, ആ ബന്ധത്തെക്കാൾ ശക്തിപ്പെട്ടതും, തീരെ മുറിഞ്ഞുപോകാത്തതുമായ ഒരു ബന്ധമാണ് രക്തച്ചാർച്ചയുടെ ബന്ധമെന്നും അതുകൊണ്ട് രക്തബന്ധമുള്ളവർ തമ്മിൽ കൂടുതൽ ചില ബന്ധങ്ങളുണ്ടെന്നും അല്ലാഹു അറിയിക്കുന്നു. ഈ വചനത്തോടുകൂടി, മുഹാജിറുകളും അൻസ്വാരികളും തമ്മിൽ തൽക്കാല സാഹചര്യങ്ങൾക്കനുസരിച്ചു ഏർപ്പെടുത്തപ്പെട്ടിരുന്ന സ്വത്തവകാശ സമ്പ്രദായം നിറുത്തൽ ചെയ്യപ്പെടുകയുണ്ടായി. സ്വത്തവകാശം കുടുംബബന്ധമുള്ളവർ തമ്മിൽ മാത്രമായി നിലനിർത്തപ്പെടുകയും ചെയ്തു. ഇതാണ് ക്വുർആൻ മുഖേന ഇസ്ലാമിലെ സ്ഥിരമായ സ്വത്തവകാശ നിയമമെന്നത്രെ فِي كِتَابِ اللَّهِ (അല്ലാഹുവിന്റെ ഗ്രന്ഥത്തിൽ) എന്ന വാക്കിന്റെ താൽപര്യം. കുടുംബബന്ധമാണ് കൂടുതൽ ശക്തമായ ബന്ധമെന്നുള്ള തത്വത്തിന്റെയടിസ്ഥാനത്തിൽ സ്വത്തവകാശമല്ലാത്ത വേറെയും ചില അവകാശങ്ങൾ നിലവിലുണ്ട്. വിവാഹകാര്യം, സ്വത്തിന്റെ ക്രയവിക്രയം, ജനാസ ശുശ്രൂഷണം തുടങ്ങിയ വിഷയങ്ങളിൽ ചിലർക്കുവേണ്ടി കൈകാര്യം നടത്തുവാൻ ചിലർക്ക് നിയമപരമായി നൽകപ്പെട്ടിട്ടുള്ള അവകാശങ്ങളും അധികാരങ്ങളും ആ അടിസ്ഥാനത്തിലാകുന്നു.

അബൂദാവൂദ് ത്വയാലസീയും, ത്വബ്റാനീയും (റ) മറ്റും ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി ഇങ്ങിനെ രിവായത്ത് ചെയ്യുന്നു: 'റസൂൽ ﷺ അവിടുത്തെ സ്വഹാബികൾക്കിടയിൽ സാഹോദര്യബന്ധം സ്ഥാപിക്കുകയും അവർക്കിടയിൽ അനന്തരാവകാശം സ്ഥാപിക്കുകയും ചെയ്തു وَأُولُو الأَرْحَامِ... (രക്തബന്ധമുള്ളവർ തമ്മതമ്മിൽ അല്ലാഹുവിന്റെ ഗ്രന്ഥത്തിൽ കൂടുതൽ ബന്ധപ്പെട്ടവരാണ്) എന്ന വചനം അവതരിക്കുന്നതുവരെ. അത് അവതരിച്ചപ്പോൾ അത് ഉപേക്ഷിക്കുകയും കുടുംബബന്ധം മുഖേനയുള്ള അനന്തരാവകാശം ഏർപ്പെടുത്തുകയും ചെയ്തു.'

اللهم لك الحمد ولك الفضل والمنة

[كان الانتهاء من تسويد تفسير هذه السورة حيثما انتسفت ليلة السبت الثانية والعشرين من ربيع الاول سنة 1397 الموافق 12/3/77 م – ومن تبييضه ضحى يوم الجمعة الثلاثين من ذى الحجة الحرام سنة 1398 ه الموافق 1/12/78 م ، م فى ]

والحمد لله اولاواخرا

# VISHUDHA QUR'AN VIVARANAM

(Malayalam)

**Vol: 4**

Translation and Commentary:

**Moulavi Muhammad Amani**

Publishers:

**Kerala Nadvathul Mujahideen** (Regd)

Mujahid Centre, CD Tower, Calicut - 673004, Kerala, India

Phone: +91495 2722801, 2722802, 2722805

Fax: +91495 2724262

e-mail: nadvath@gmail.com

Web: www.knm.org.in

XIV[th] Edition : 2013

Price : ₹ 400.00

# പ്രസ്താവന

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ

മർഹൂം മുഹമ്മദ് അമാനി മൗലവിയുടെ 'വിശുദ്ധ ക്വുർആൻ വിവരണം' പരിഷ്കരിച്ച പതിപ്പിന്റെ 4-ാം വാല്യമാണ് വായനക്കാരുടെ കയ്യിൽ. ഇതിൽ **തൗബഃ മുതൽ ഹിജ്റ് വരെയുള്ള** സൂറഃകളാണുൾപ്പെടുത്തിയിട്ടുള്ളത്.

വിശുദ്ധ ക്വുർആൻ വിവരണഗ്രന്ഥത്തിന് പണ്ഡിത പാമരവ്യത്യാസ മില്ലാതെ, കക്ഷിഭേദമന്യെ എല്ലാവരിൽനിന്നും ലഭിച്ച സർവ്വ സ്വീകാര്യത അഭൂതപൂർവ്വവും തുല്യതയില്ലാത്തതുമാണ്. സഹൃദയരായ ആയിരമായിരം അനുവാചകർക്ക് കേരള നദ്‌വത്തുൽ മുജാഹിദീൻ പ്രസിദ്ധീകരണ വകുപ്പിന്റെ അകൈതവമായ നന്ദി രേഖപ്പെടുത്തുന്നതോടൊപ്പം, എല്ലാവർക്കും ഈ മഹദ് ഗ്രന്ഥം മുഖേന വിജ്ഞാനവും സൻമാർഗവും സർവ്വശക്തൻ നൽകുമാറാകട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

കോഴിക്കോട് - 4
2013 ആഗസ്ത് 01

**കേരള നദ്‌വത്തുൽ മുജാഹിദീൻ**
പ്രസിദ്ധീകരണ വിഭാഗം

# تفسير القرآن الكريم

# വിശുദ്ധ ക്വുർആൻ വിവരണം

## വാല്യം നാല്

### 9. സൂറതുത്തൗബഃ (سورة التّوبة)

## 10. സൂറതു യൂനുസ് (سورة يونس)

## 11. സൂറതു ഹൂദ് (سورة هود)

## 12 സൂറതു യൂസുഫ് (سورة يوسف)

## 13. സൂറതു റഅ്ദ് (سورة الرّعد)



## 14. സൂറതു ഇബ്റാഹീം (سورة إبراهيم)

سورة التوبة

# 9. സൂറതുത്തൗബഃ

മദീനയിൽ അവതരിച്ചത് - വചനങ്ങൾ 129 - വിഭാഗം (റുകൂഉ്) 16

**ഈ** സൂറത്തിൽ പലരുടെയും തൗബഃയെ (പശ്ചാത്താപത്തെ) ക്കുറിച്ചു പ്രസ്താവിക്കുന്നതിൽ നിന്നാണ് ഇതിന് സൂറതുത്തൗബഃ എന്ന് പേർ വന്നത്. സൂറത്തുൽ 'ബറാഅത്ത്' എന്നും പേരുണ്ട്. ആരംഭ വചനത്തിന്റെ തുടക്കം 'ബറാഅത്ത്' ( **بَرَاءَة** ) എന്ന വാക്കാണല്ലോ. ഉള്ളടക്കത്തിന്റെ ചില പ്രത്യേക വശങ്ങളെ സൂചിപ്പിച്ചുകൊണ്ട് വേറെയും പേരുകൾ ഇതിന് പറയപ്പെട്ടിട്ടുണ്ട്. സൂറത്ത് മുഴുവനും അല്ലെങ്കിൽ മിക്ക ഭാഗവും ഹിജ്റഃ ഒമ്പതാം കൊല്ലത്തിൽ തബൂക്ക് യുദ്ധകാലത്തും അതിനുശേഷവുമായി അവതരിച്ചതാകുന്നു. ആദ്യത്തിലെ ഏതാനും വചനങ്ങൾ തിരുമേനി യുദ്ധം കഴിഞ്ഞു മടങ്ങുമ്പോഴാണ് അവതരിച്ചതെന്ന് പലരും പറയുന്നു. താഴെ വിവരിക്കുന്ന പ്രകാരം, ആ വചനങ്ങളിലടങ്ങിയ കൽപനകൾ വിളംബരപ്പെടുത്തുവാൻ മക്കയിലേക്ക് തിരുമേനി ആളെ അയക്കുകയും ചെയ്തിരുന്നു.

എല്ലാ സൂറത്തുകളുടെയും ആരംഭത്തിലുള്ളതുപോലെ ഈ സൂറത്തിന്റെ ആരംഭത്തിൽ, സ്വഹാബികളോ ശേഷമുള്ളവരോ ആരുംതന്നെ അവരുടെ മുസ്ഹഫുകളിൽ 'ബിസ്മി' ( **البسْملة** ) എഴുതിവന്നിട്ടില്ല. ഇതിന് ചില കാരണങ്ങൾ പറയപ്പെടുന്നു. മറ്റുള്ളവയെപ്പോലെ ഈ സൂറത്തിൽ ബിസ്മി അവതരിച്ചിട്ടില്ല എന്നതാണ് കൂടുതൽ ശരിയായ അഭിപ്രായം. അല്ലാഹുവിന്റെ കാരുണ്യത്തെക്കുറിക്കുന്നതാണ് ബിസ്മി. ഈ സൂറത്തിലെ പ്രതിപാദ്യവിഷയങ്ങൾ പ്രധാനമായും മുശ്രിക്കുകളുമായുള്ള കർശന നടപടികളെ സംബന്ധിക്കുന്നവയാകുന്നു. അതുകൊണ്ടാണ് ഇതിൽ ബിസ്മി അവതരിക്കാതിരിക്കുവാൻ കാരണമെന്ന് ചിലർ പറയുന്നു. വേറെയും അഭിപ്രായങ്ങൾ കാണാവുന്നതാണ്. **وَاللهُ أَعْلَم**

بَرَآءَةٌ مِّنَ ٱللَّهِ وَرَسُولِهِۦٓ إِلَى ٱلَّذِينَ عَـٰهَدتُّم مِّنَ ٱلْمُشْرِكِينَ ﴿١﴾

**﴾1﴿ (ഇത്) അല്ലാഹുവിൽ നിന്നും, അവന്റെ റസൂലിൽനിന്നുമുള്ള ഒരു (ബാധ്യത) ഒഴിവാകലാണ് [ഒഴിവായിക്കൊണ്ടുള്ള പ്രഖ്യാപനമാണ്]: മുശ്രിക്കു [ബഹുദൈവ വിശ്വാസി]കളിൽ നിന്ന് നിങ്ങൾ കരാറു നടത്തി**

**യിട്ടുള്ളവരോട്.**

﴾2﴿ **ആകയാൽ, (ഹേ, മുശ്‌രിക്കുകളേ,) നിങ്ങൾ നാലു മാസം ഭൂമിയിൽ (യഥേഷ്ടം) സഞ്ചരിച്ചുകൊള്ളുവിൻ. നിങ്ങൾ അറിയുകയും ചെയ്യുവിൻ: നിങ്ങൾ അല്ലാഹുവിനെ (തോൽപിച്ച്) അശക്തമാക്കുന്നവരല്ലെന്നും, അല്ലാഹു അവിശ്വാസികളെ അപമാനപ്പെടുത്തുന്നവനാണെന്നും.**

فَسِيحُوا۟ فِى ٱلْأَرْضِ أَرْبَعَةَ أَشْهُرٍ وَٱعْلَمُوٓا۟ أَنَّكُمْ غَيْرُ مُعْجِزِى ٱللَّهِ وَأَنَّ ٱللَّهَ مُخْزِى ٱلْكَـٰفِرِينَ ﴿٢﴾

---

﴾1﴿ بَرَاءَةٌ ഒരു ഒഴിവാണ്, ഒഴിവു പ്രഖ്യാപനമാകുന്നു. مِنَ اللَّهِ അല്ലാഹുവിൽനിന്ന് وَرَسُولِهِ അവന്റെ റസൂലിൽ നിന്നും إِلَى الَّذِينَ عَاهَدْتُمْ യാതൊരു കൂട്ടരോട് നിങ്ങൾ കരാർ (ഉടമ്പടി) ചെയ്തവരോട് مِنَ الْمُشْرِكِينَ മുശ്‌രിക്കുകളിൽ നിന്ന് ﴾2﴿ فَسِيحُوا അതിനാൽ (എനി) നിങ്ങൾ സഞ്ചരിക്കുവിൻ فِي الْأَرْضِ ഭൂമിയിൽ أَرْبَعَةَ നാല് أَشْهُرٍ മാസങ്ങൾ وَاعْلَمُوا നിങ്ങൾ അറിയുകയും ചെയ്യുവിൻ أَنَّكُمْ നിങ്ങൾ (ആകുന്നു) എന്ന് غَيْرُ അല്ലാത്ത (വർ) مُعْجِزِي കഴിയാതാക്കുന്നവർ, അശക്തമാക്കുന്നവർ (ആകുന്നു) اللَّهِ അല്ലാഹുവിനെ وَأَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്നും مُخْزِي അപമാനിക്കുന്നവൻ, നിന്ദിക്കുന്നവൻ الْكَافِرِينَ അവിശ്വാസികളെ.

---

നബി ﷺ യും സത്യവിശ്വാസികളും മക്കാ മുശ്‌രിക്കുകളുടെ മർദ്ദനംകൊണ്ട് വളരെക്കാലം പൊറുതിമുട്ടി. അവസാനം മദീനയിലേക്ക് ഹിജ്റഃ പോയി. എന്നിട്ടും അവരുടെ അക്രമങ്ങളും ആക്രമണങ്ങളും നിലച്ചില്ല. തക്കംകിട്ടുമ്പോഴൊക്കെ അവരത് നടത്തിക്കൊണ്ടു തന്നെയിരുന്നു. അങ്ങനെ ബദ്ർ, ഉഹ്ദ്, ഖൻദക്ക് മുതലായ യുദ്ധങ്ങളുണ്ടായി. മദീനയിലെ യഹൂദികളെക്കൊണ്ടുള്ള ശല്യം ഇതിന് പുറമെയും. അവരുമായി നബി ﷺ സന്ധികൾ നടത്തിയെങ്കിലും അതെല്ലാം ലംഘിക്കുകയും മുശ്‌രിക്കുകൾക്ക് പിൻതുണ നൽകിക്കൊണ്ട് മുസ്‌ലിംകളെ കൂടുതൽ അലട്ടുകയുമാണവർ ചെയ്തത്. ഹിജ്റഃ 6-ാം കൊല്ലത്തിൽ മുശ്‌രിക്കുകളുമായി പ്രസിദ്ധമായ ഹുദൈബിയാ സന്ധി നടന്നു. ചരിത്രത്തിൽ തുല്യതയില്ലാത്തവിധം മുസ്‌ലിംകളുടെ ഭാഗത്തുനിന്ന് വിട്ടുവീഴ്ചകൾ അടങ്ങിയതായിരുന്നു പത്തുകൊല്ലക്കാലം അവധിവെച്ചുകൊണ്ടുള്ള ആ സന്ധി. അവധിക്കുമുമ്പേ തന്നെ മുശ്‌രിക്കുകളിൽനിന്ന് സന്ധി ലംഘനമുണ്ടായി. അതിനെ തുടർന്ന് ഹിജ്റഃ 8-ാം കൊല്ലത്തിൽ മക്കാ വിജയത്തിന് ആ സന്ധി വഴിതെളിയിച്ചു. അതോടുകൂടി മുശ്‌രിക്കുകളുടെ കേന്ദ്ര ആസ്ഥാനം (മക്ക) ഇസ്‌ലാമിന്റെ അധീനത്തിൽ വന്നു. എങ്കിലും ചുറ്റുപുറങ്ങളിലുള്ള മുശ്‌രിക്കുകൾ ഇപ്പോഴും തക്കംപാർത്തും, ഉപയോഗപ്പെടുത്തിയും കൊണ്ടിരിക്കുകയാണ്. നബി ﷺ യും സ്വഹാബികളും തബൂക്ക് യുദ്ധത്തിന് മദീന വിട്ടുപോയിരുന്ന അവസരത്തിൽ ഇവരുടെ ഭീഷണികളും കരാറു ലംഘനങ്ങളും കൂടുതൽ പ്രകടമായി. അത് ഉപയോഗപ്പെടുത്തിക്കൊണ്ട് മദീനയിലെ കപടവിശ്വാസികൾ നാട്ടിൽ വലിയ ഭീതി ഉളവാക്കുകയും ചെയ്തു. അങ്ങനെ, കരാറു വ്യവസ്ഥകൾക്കും സന്ധിനിശ്ചയങ്ങൾക്കും മുശ്‌രിക്കുകളുടെ പക്കൽ വിലയില്ലെന്നും, വഞ്ചനക്കും

ലംഘനത്തിനും കിട്ടുന്ന പഴുതുകളെല്ലാം അവർ ഉപയോഗപ്പെടുത്തുമെന്നും അനുഭവ ങ്ങൾ തെളിയിച്ചു. ചുരുക്കത്തിൽ, അവർക്കിടയിൽ സമാധാനപൂർവ്വം ജീവിക്കുവാനും, സന്ധി നടത്തി അടങ്ങിയിരിക്കുവാനും സാദ്ധ്യമല്ലാതായി. ഇങ്ങനെയുള്ള ചുറ്റുപാടി ലാണ് ഈ വചനങ്ങളും തുടർന്നുള്ള ഏതാനും വചനങ്ങളും അവതരിക്കുന്നത്.

മുശ്‌രിക്കുകളോടുള്ള പരസ്യമായ ഒരു വിളംബരമായിക്കൊണ്ടാണ് ഈ വചനങ്ങളും തുടർന്നുള്ള കുറേ വചനങ്ങളും നിലകൊള്ളുന്നത്. വിളംബരം അല്ലാഹുവിങ്കൽ നിന്നു ള്ളതാണെങ്കിലും അത് നടപ്പിൽ വരുത്തുന്നത് നബിﷺ മുഖാന്തരമാണല്ലോ. അതു കൊണ്ടാണ് അല്ലാഹുവിൽനിന്നും അവന്റെ റസൂലിൽ നിന്നുമുള്ള ബാധ്യത ഒഴിവാ കൽ ( بَرَاءَةٌ مِنَ اللَّهِ وَرَسُولِهِ ) എന്ന് ആദ്യത്തെ വചനത്തിലും, അല്ലാഹുവിൽനിന്നും അവന്റെ റസൂലിൽനിന്നുമുള്ള അറിയിപ്പ് ( وَأَذَانٌ مِنَ اللَّهِ وَرَسُولِهِ ) എന്ന് അടുത്ത വച നത്തിലും അതിന്ന് ശീർഷകം നൽകിയിരിക്കുന്നത്. അക്കാലത്ത് അറേബ്യ മുഴുവനും പരസ്യപ്പെടുത്തേണ്ടതുള്ള വല്ല കാര്യവും വിളംബരപ്പെടുത്തുവാൻ ഹജ്ജ് സമയത്തെ പ്പോലെ ഉതകുന്ന മറ്റൊരവസരവും ഉണ്ടായിരുന്നില്ല. അത് കൊണ്ടാണ് അടുത്ത വചന ത്തിൽ കാണുന്ന പ്രകാരം ഈ വിളംബരം ഹജ്ജ് ദിവസം പ്രഖ്യാപനം ചെയ്‌വാൻ ആജ്ഞാപിച്ചിരിക്കുന്നത്. ഈ പ്രഖ്യാപനത്തെ സംബന്ധിക്കുന്ന ഹദീഥുകളും രിവായ ത്തുകളും പലതും കാണാം. അവയുടെ രത്നച്ചുരുക്കം ഇപ്രകാരമാകുന്നു:

ഹിജ്റഃ 9-ാം കൊല്ലത്തിൽ, തബൂക്ക് യുദ്ധം കഴിഞ്ഞു വന്നശേഷം, നബിﷺ ഹജ്ജിന് മക്കയിലേക്ക് പോകുവാൻ ആഗ്രഹിച്ചു. പക്ഷേ, മുശ്‌രിക്കുകളും ഹജ്ജിൽ പങ്കെടുക്കു മായിരുന്നതുകൊണ്ട് തിരുമേനി പോകാതിരിക്കുകയാണുണ്ടായത്. അക്കൊല്ലം ഹജ്ജിന്റെ അമീറായി (നേതാവായി) നബി ﷺ അബൂബക്ർ സ്വിദ്ദീക് (റ) നെ അയച്ചു. നൂറുകണ ക്കിൽ മുസ്‌ലിംകളും അദ്ദേഹമൊന്നിച്ചു പോയിരുന്നു. അബൂബക്ർ (റ) പുറപ്പെട്ടുപോ യിക്കഴിഞ്ഞശേഷം ഈ വചനങ്ങളെ ഹജ്ജിൽ വിളംബരപ്പെടുത്തുവാൻ പിന്നാലെ അലി (റ) യെയും നബിﷺ അയക്കുകയുണ്ടായി. എനിക്കുവേണ്ടി വിളംബരം നടത്തുന്ന ആൾ എന്റെ കുടുംബത്തിൽ ഒരാളായിരിക്കണമെന്ന് പറഞ്ഞുകൊണ്ടാണ് നബിﷺ അദ്ദേ ഹത്തെ അയച്ചത് **(*)**. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ, മറ്റു ചിലരുംകൂടി അക്കൊല്ലത്തെ ഹജ്ജ് മഹാസമ്മേളനത്തിൽ വെച്ച് ദുൽഹജ്ജ് മാസം പത്തിന് ഈ സൂറത്തിന്റെ ആദ്യം മുതൽക്കുള്ള ഏതാനും വചനങ്ങൾ (മുപ്പതോ നാൽപതോ വചനങ്ങൾ) വിളംബരം ചെയ്തു. അതോടൊപ്പംതന്നെ, അടുത്തകൊല്ലം മുതൽ മുശ്‌രിക്കുകളാരും കഅ്ബഃത്തി ങ്കൽ ഹജ്ജിനു വരരുതെന്നും, മേലിൽ ആരും നഗ്നരായി 'ത്വവാഫ്' (കഅ്ബഃ പ്രദ ക്ഷിണം) ചെയ്യരുതെന്നും പ്രഖ്യാപിക്കുകയുണ്ടായി. നേരത്തെതന്നെ ഈ രണ്ടു കാര്യ ങ്ങളും ഹജ്ജിൽ പ്രഖ്യാപനം ചെയ്‌വാൻ അബൂബക്ർ (റ) ഏൽപിക്കപ്പെട്ടിരുന്നുവെന്നും, അലി (റ) യുടെ വിളംബരത്തിലും ഇത് രണ്ടും ഉൾപ്പെട്ടിരുന്നുവെന്നും താഴെ ഉദ്ധരി ക്കുന്ന അബൂഹുറയ്റഃ (റ) യുടെ ഹദീഥിൽനിന്നും വ്യക്തമാകുന്നു.

ഈ വചനങ്ങളിലടങ്ങിയ ആശയങ്ങളെ വിവരിക്കുന്ന മദ്ധ്യെ ഇബ്നു കഥീർ (റ) ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: 'ഈ വചനത്തി (ന്റെ വ്യാഖ്യാനത്തി) ൽ വ്യാഖ്യാ താക്കൾക്ക് വളരെ അഭിപ്രായ വ്യത്യാസങ്ങളുണ്ട്. ഒരു വിഭാഗം ആളുകൾ പറയുന്നു:

***(*) ഇങ്ങിനെയുള്ള ഉത്തരവാദപ്പെട്ട പ്രഖ്യാപനങ്ങൾ നടത്തുവാൻ പ്രതിനിധിയെ അയക്കുമ്പോൾ, ആ പ്രതിനിധി അയാളെ അയക്കുന്ന ആളുടെ അടുത്ത ബന്ധുവാ യിരിക്കണമെന്നുള്ളത് അറബികളുടെ ഇടയിൽ അംഗീകരിക്കപ്പെട്ട ഒരു പതിവായി രുന്നു.***

കാലാവധി നിർണയിക്കപ്പെട്ടിട്ടില്ലാത്തവരെയോ, നാലു മാസക്കാലത്തിനു താഴെ അവധി നിശ്ചയിക്കപ്പെട്ടവരെയോ സംബന്ധിച്ചാണ് ഈ വചനം. അവർക്ക് നാലു മാസംവരെ അവധി നൽകപ്പെടുന്നതാണ്. അവധി നിർണയിച്ചുകൊണ്ടുള്ള കരാറുകാർക്ക് അവരുടെ അവധിക്കാലം തീരുന്നതുവരെയും അവധി നൽകപ്പെടും. അവർക്ക് അവരുടെ അവധി പൂർത്തിയാക്കിക്കൊടുക്കണമെന്ന് (നാലാം വചനത്തിൽ) പറയുന്നുണ്ടല്ലോ. ഇപ്രകാരം ഹദീഥിലും വന്നിരിക്കുന്നു. ഇതാണ് ആ അഭിപ്രായങ്ങളിൽ വെച്ച് ഏറ്റവും നല്ല അഭിപ്രായം. ഇബ്നു ജരീറും (റ) ഇതാണ് നല്ലതായി അഭിപ്രായപ്പെട്ടിരിക്കുന്നത്. വേറെ പലരിൽ നിന്നും ഇങ്ങനെ നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്.'

രണ്ടാമത്തെ ആയത്തിന്റെ അവസാനഭാഗം മുശ്‌രിക്കുകൾക്കുള്ള താക്കീതാണെന്ന് പറയേണ്ടതില്ല. ഈ പ്രഖ്യാപനം കഴിഞ്ഞത് മുതൽക്കുതന്നെ ആ താക്കീതിന്റെ ഫലം അവർ അനുഭവിച്ചറിയുകയും ചെയ്തിട്ടുണ്ട്.

وَأَذَٰنٌ مِّنَ ٱللَّهِ وَرَسُولِهِۦٓ إِلَى ٱلنَّاسِ يَوْمَ ٱلْحَجِّ ٱلْأَكْبَرِ أَنَّ ٱللَّهَ بَرِىٓءٌ مِّنَ ٱلْمُشْرِكِينَ ۙ وَرَسُولُهُۥ ۚ فَإِن تُبْتُمْ فَهُوَ خَيْرٌ لَّكُمْ ۖ وَإِن تَوَلَّيْتُمْ فَٱعْلَمُوٓا۟ أَنَّكُمْ غَيْرُ مُعْجِزِى ٱللَّهِ ۗ

**《3》 അല്ലാഹുവിൽനിന്നും, അവന്റെ റസൂലിൽനിന്നുമുള്ള ഒരു അറിയിപ്പുമാകുന്നു. മഹത്തായ ഹജ്ജിന്റെ ദിവസത്തിൽ മനുഷ്യരോട് (പൊതുവിൽ). അല്ലാഹുവും അവന്റെ റസൂലും മുശ്‌രിക്കുകളിൽനിന്ന് (ബാദ്ധ്യത) ഒഴിവായവരാണെന്ന്. എന്നാൽ, (മുശ്‌രിക്കുകളേ) നിങ്ങൾ പശ്ചാത്തപിച്ചാൽ, അത് നിങ്ങൾക്ക് ഉത്തമമായിരിക്കും; നിങ്ങൾ തിരിഞ്ഞുകളഞ്ഞാൽ നിങ്ങൾ അല്ലാഹുവിനെ (പരാജയപ്പെടുത്തി) അശക്തമാക്കുന്നവരല്ലെന്നു അറിഞ്ഞുകൊള്ളുവിൻ.**

وَبَشِّرِ ٱلَّذِينَ كَفَرُوا۟ بِعَذَابٍ أَلِيمٍ ﴿٣﴾

**അവിശ്വസിച്ചവർക്ക് (നബിയേ) വേദനയേറിയ ശിക്ഷയെക്കുറിച്ച് സന്തോഷവാർത്ത അറിയിക്കുകയും ചെയ്യുക.**

إِلَّا ٱلَّذِينَ عَٰهَدتُّم مِّنَ ٱلْمُشْرِكِينَ ثُمَّ لَمْ يَنقُصُوكُمْ شَيْـًٔا وَلَمْ يُظَٰهِرُوا۟ عَلَيْكُمْ أَحَدًا فَأَتِمُّوٓا۟

**《4》 (പക്ഷേ) മുശ്‌രിക്കുകളിൽനിന്ന് നിങ്ങൾ കരാറ് നടത്തിയിട്ടുള്ളവരൊഴികെ, പിന്നീട് (അതിൽ) നിങ്ങളോട് യാതൊന്നും അവർ പോരായ്മ വരുത്തിയിട്ടുമില്ല. നിങ്ങൾക്കെതിരിൽ ഒരാൾക്കും അവർ പിൻതുണ നൽകിയിട്ടുമില്ല (ഇങ്ങിനെയുള്ളവരൊഴികെ);**

إِلَيْهِمْ عَهْدَهُمْ إِلَىٰ مُدَّتِهِمْ ۚ

അപ്പോൾ, അവർക്ക് അവരുടെ കാലം [അവധി] വരേക്ക് അവരുടെ കരാറ് നിങ്ങൾ പൂർത്തിയാക്കുവിൻ.

إِنَّ ٱللَّهَ يُحِبُّ ٱلْمُتَّقِينَ ﴿٤﴾

നിശ്ചയമായും അല്ലാഹു, സൂക്ഷ്മത പാലിക്കുന്നവരെ ഇഷ്ട പ്പെടുന്നു.

---

﴾3﴿ وَأَذَانٌ ഒരു അറിയിപ്പു (പ്രഖ്യാപനവു) മാണ് مِنَ اللَّهِ അല്ലാഹുവിൽനിന്ന് وَرَسُولِهِ അവന്റെ റസൂലിൽനിന്നും إِلَى النَّاسِ മനുഷ്യരിലേക്ക്, ജനങ്ങളോട് يَوْمَ الْحَجِّ ഹജ്ജിന്റെ ദിവസം الأَكْبَرِ വലിയതായ (മഹത്തായ) أَنَّ اللَّهَ അല്ലാഹു (ആണ്) എന്ന് بَرِيءٌ ഒഴിവായവനാണ് (എന്ന്) مِنَ الْمُشْرِكِينَ മുശ്‌രിക്കുകളിൽനിന്ന് وَرَسُولُهُ അവന്റെ റസൂലും فَإِنْ تُبْتُمْ എന്നാൽ നിങ്ങൾ പശ്ചാത്തപിക്കുന്നപക്ഷം فَهُوَ അപ്പോൾ അത് خَيْرٌ لَكُمْ നിങ്ങൾക്ക് ഉത്തമമാകുന്നു وَإِنْ تَوَلَّيْتُمْ നിങ്ങൾ തിരിഞ്ഞുകളയുന്നപക്ഷം فَاعْلَمُوا നിങ്ങൾ അറിഞ്ഞുകൊള്ളുവിൻ أَنَّكُمْ നിങ്ങൾ (ആകുന്നു) എന്ന് غَيْرُ مُعْجِزِي അസാദ്ധ്യമാക്കാത്തവർ, അശക്തമാക്കുന്നവരല്ല (എന്ന്) اللَّهِ അല്ലാഹുവിനെ وَبَشِّرِ സന്തോഷമറിയിക്കുകയും ചെയ്യുക الَّذِينَ كَفَرُوا അവിശ്വസിച്ചവരോട് بِعَذَابٍ ശിക്ഷയെപ്പറ്റി أَلِيمٍ വേദനപ്പെട്ട (വേദനയേറിയ) ﴾4﴿ إِلا ഒഴികെ الَّذِينَ عَاهَدْتُمْ നിങ്ങൾ കരാർ നടത്തിയിട്ടുള്ളവർ مِنَ الْمُشْرِكِينَ മുശ്‌രിക്കുകളിൽ നിന്ന് ثُمَّ പിന്നീട് لَمْ يَنْقُصُوكُمْ അവർ നിങ്ങൾക്ക് ചുരുക്കി (നിങ്ങളോട് കുറവുവരുത്തി) യിട്ടില്ല شَيْئًا യാതൊന്നും وَلَمْ يُظَاهِرُوا അവർ പിന്തുണ നൽകിയിട്ടുമില്ല عَلَيْكُمْ നിങ്ങൾക്കെതിരിൽ أَحَدًا ഒരാൾക്കും فَأَتِمُّوا എന്നാൽ (അപ്പോൾ) നിങ്ങൾ പൂർത്തിയാക്കുവിൻ إِلَيْهِمْ അവരിലേക്ക്, അവരോട് عَهْدَهُمْ അവരുടെ കരാർ إِلَى مُدَّتِهِمْ അവരുടെ കാലംവരെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يُحِبُّ ഇഷ്ടപ്പെടുന്നു, സ്നേഹിക്കും الْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവരെ.

---

يَوْمَ الْحَجِّ الأَكْبَرِ (മഹത്തായ ഹജ്ജിന്റെ ദിവസം) ദുൽഹജ്ജ് ഒമ്പതാം ദിവസമായ അറഫാ ദിനത്തെ ഉദ്ദേശിച്ചും, പത്താം ദിവസമായ പെരുന്നാൾ ദിനത്തെ ഉദ്ദേശിച്ചും, തുടർന്നുള്ള മൂന്നു ദിവസങ്ങളായ 'അയ്യാമുത്തശ്‌രീകി'നെ ഉദ്ദേശിച്ചും ഉപയോഗിക്കപ്പെടാറുണ്ട്. ചിലപ്പോൾ, ഹജ്ജുകാലത്തെ പൊതുവിൽ ഉദ്ദേശിച്ചും പറയപ്പെടും. പക്ഷേ, വിളംബരം നടത്തപ്പെട്ടത് പെരുന്നാൾ ദിവസമായിരുന്നുവെന്ന് ഹദീഥിനാൽ സ്ഥിരപ്പെട്ടിരിക്കെകൊണ്ട് ആ ദിവസമാണിവിടെ ഉദ്ദേശ്യമെന്നു മനസ്സിലാക്കാം. ഹജ്ജിന്റെ വിശേഷണമായി الأَكْبَرِ (ഏറ്റവും വലുതായ - അഥവാ മഹത്തായ) എന്ന് വിശേഷിപ്പിച്ചതിന് പലരും പല കാരണങ്ങൾ പറഞ്ഞുകാണുന്നു: ഉംറഃ കർമത്തെപ്പറ്റി ചെറിയ ഹജ്ജ് ( الْحَجّ الأَصْغر ) എന്ന് പറയപ്പെടാറുള്ളതുകൊണ്ട് അതല്ല ഉദ്ദേശ്യമെന്ന് വ്യക്തമാക്കുവാനാണെന്നും, ഹജ്ജിന്റെ പ്രധാന കർമങ്ങൾ നടക്കുകയും ജനങ്ങളെല്ലാം മിനാ

യിൽ ഒരുമിച്ചുകൂടുകയും ചെയ്യുന്നത് പെരുന്നാൾ ദിവസമായതുകൊണ്ട് അതാണിവിടെ ഉദ്ദേശിച്ചതെന്നും മറ്റുമാണ്. ഏതായാലും-ഇക്കാലത്ത് ചിലർ ധരിച്ചുവശായതുപോലെ – അറഫാദിവസം വെള്ളിയാഴ്ചയായി വരുന്ന കൊല്ലങ്ങളിലെ ഹജ്ജിനുള്ള ഒരു പ്രത്യേക നാമമോ, വിശേഷണമോ അല്ല 'ഹജ്ജുൽ അക്ബർ ( الْحَجّ الْأَكْبَر ) ' എന്ന വാക്ക്.

ഈ വചനങ്ങളിലടങ്ങിയ പ്രഖ്യാപനങ്ങളുടെ രത്നച്ചുരുക്കം ഇങ്ങിനെ പറയാം:

(1) നബിﷺയും മുശ്രിക്കുകളുമായുള്ള കരാർ വ്യവസ്ഥകൾ ഇതോടെ അവസാനിച്ചു.

(2) കഴിഞ്ഞുപോയ തെറ്റുകളിൽനിന്നും ലംഘനങ്ങളിൽനിന്നും പശ്ചാത്തപിച്ചു മടങ്ങിയാൽ അതവർക്ക് ഗുണമായിത്തീരും. അല്ലാത്തപക്ഷം അതിന്റെ ഫലം (ഇഹത്തിലും, പരത്തിലും) അവർ അനുഭവിക്കേണ്ടിവരും. അതിൽനിന്ന് രക്ഷപ്പെടുവാൻ അവർക്ക് സാദ്ധ്യമാകുക ഇല്ലതന്നെ. 'പശ്ചാത്തപിച്ചു മടങ്ങുക' എന്നതുകൊണ്ടുദ്ദേശ്യം ഇസ്ലാമിനെ സ്വീകരിക്കുക എന്നായിരിക്കും. കാരണം, ഇസ്ലാമിൽ പ്രവേശിക്കാത്ത മുസ്ലിംകളുടെ രക്ഷയിൽ വർത്തിക്കുവാൻ അപേക്ഷിക്കുന്നവരെപ്പറ്റി 6–ാം വചനത്തിൽ പ്രത്യേകം വിവരിക്കുന്നുണ്ട്.

(3) മുസ്ലിംകളുമായി വല്ല കരാറും നിലവിലുണ്ടായിരിക്കുകയും, അതിൽ വിഘ്നം വരുത്തുകയോ, മുസ്ലിംകൾക്കെതിരായി ശത്രുക്കളെ സഹായിക്കുകയോ ചെയ്യാതിരിക്കുകയും ചെയ്യുന്നവർ മാത്രം ഇതിൽനിന്ന് ഒഴിവാകുന്നു. അവരെ സംബന്ധിച്ചിടത്തോളം മുമ്പ് പറഞ്ഞ നാലുമാസങ്ങളുടെ അവധിയുടെ കണക്കില്ല. അവരുമായുള്ള കരാറിൽ നിശ്ചയിച്ച അവധി തീരുന്നതുവരെ അത് പാലിക്കുക തന്നെ ചെയ്യും.

അബൂഹുറയ്റഃ (റ) പ്രസ്താവിച്ചതായി ഹുമൈദ്ബ്നു അബ്ദിർറഹ്മാൻ (റ) ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു: ആ ഹജ്ജിൽ വെച്ച് അക്കൊല്ലത്തിനുശേഷം ഒരു മുശ്രിക്കും ഹജ്ജ് ചെയ്യരുതെന്നും, നഗ്നരായി ആരും 'ത്വവാഫ്' ചെയ്യരുതെന്നും ബലിപെരുന്നാൾ ദിവസം മിനായിൽ പ്രഖ്യാപനം ചെയ്യുന്നവരുടെ കൂട്ടത്തിൽ അബൂബക്ർ (റ) എന്നെയും അയച്ചിരുന്നു.' (നിവേദകനായ) ഹുമൈദ് പറയുകയാണ്: 'പിന്നീട് റസൂൽﷺ അലിയുബ്നു അബീത്വാലിബ് (റ) നെയും 'ബറാഅത്ത്' പ്രഖ്യാപനത്തിനായി പിന്നാലെ അയച്ചു. അബൂഹുറയ്റഃ (റ) തുടർന്നുപറഞ്ഞു: 'അങ്ങനെ, അലിയും തങ്ങളൊന്നിച്ചു ബലിപെരുന്നാൾ ദിവസം മിനായിലെ ജനങ്ങളിൽ 'ബറാഅത്തും', ഇക്കൊല്ലത്തിനുശേഷം മുശ്രിക്കുകൾ ഹജ്ജ് ചെയ്യരുതെന്നും, നഗ്നന്മാർ ത്വവാഫ് ചെയ്യരുതെന്നും വിളംബരം നടത്തി.' (ബുഖാരി)

فَإِذَا ٱنسَلَخَ ٱلْأَشْهُرُ ٱلْحُرُمُ فَٱقْتُلُوا۟ ٱلْمُشْرِكِينَ حَيْثُ وَجَدتُّمُوهُمْ وَخُذُوهُمْ وَٱحْصُرُوهُمْ وَٱقْعُدُوا۟ لَهُمْ كُلَّ مَرْصَدٍ ۚ

**﴾5﴿ അങ്ങനെ, (യുദ്ധം) നിഷിദ്ധമായ (ആ) മാസങ്ങൾ കഴിഞ്ഞുപോയാൽ, മുശ്രിക്കുകളെ നിങ്ങൾ വധിക്കുവിൻ, അവരെ കിട്ടിയേടത്തുവെച്ച്. അവരെ പിടിക്കുകയും, അവരെ ഉപരോധിക്കുകയും, എല്ലാ പതിസ്ഥലങ്ങളിലും അവർക്കുവേണ്ടി (പതി) ഇരിക്കുകയും ചെയ്യുവിൻ.**

فَإِن تَابُواْ وَأَقَامُواْ ٱلصَّلَوٰةَ وَءَاتَوُاْ ٱلزَّكَوٰةَ فَخَلُّواْ سَبِيلَهُمْۚ

**എനി, അവർ പശ്ചാത്തപിക്കുകയും, നമസ്കാരം നിലനിറുത്തുകയും, സക്കാത്ത് കൊടുക്കുകയും ചെയ്യുന്നപക്ഷം (അവർക്ക്) അവരുടെ വഴി ഒഴിവാക്കി (വിട്ടു) കൊടുക്കുവിൻ.**

إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿٥﴾

**നിശ്ചയമായും അല്ലാഹു വളരെ പൊറുക്കുന്നവനാണ്. കരുണാനിധിയാണ്.**

﴿5﴾ فَإِذَا انْسَلَخَ അങ്ങിനെ കഴിഞ്ഞാൽ الأَشْهُرُ (ആ) മാസങ്ങൾ الْحُرُمُ നിഷിദ്ധമായ, പരിപാവനമായ فَاقْتُلُوا നിങ്ങൾ വധിക്കുവിൻ, കൊല്ലുവിൻ الْمُشْرِكِينَ മുശ്രിക്കുകളെ حَيْثُ ഇടത്തിൽ, വിധത്തിൽ وَجَدْتُمُوهُمْ നിങ്ങൾക്ക് അവരെ കിട്ടിയ, നിങ്ങൾ കണ്ടെത്തിയ وَخُذُوهُمْ അവരെ നിങ്ങൾ പിടിക്കുകയും ചെയ്യുവിൻ وَاحْصُرُوهُمْ അവരെ നിങ്ങൾ ഉപരോധിക്കുകയും ചെയ്യുവിൻ وَاقْعُدُوا നിങ്ങൾ ഇരിക്കുകയും ചെയ്യുവിൻ لَهُمْ അവർക്കായി كُلَّ مَرْصَدٍ എല്ലാ പതിസ്ഥലത്തും, നിരീക്ഷണ സ്ഥാനത്തും فَإِنْ تَابُوا എനി (എന്നാൽ) അവർ പശ്ചാത്തപിച്ചെങ്കിൽ وَأَقَامُوا അവർ നിലനിറുത്തുകയും الصَّلَاةَ നമസ്കാരം وَآتَوُا അവർ കൊടുക്കുകയും الزَّكَاةَ സക്കാത്ത് فَخَلُّوا എന്നാൽ നിങ്ങൾ ഒഴിവാക്കുവിൻ سَبِيلَهُمْ അവരുടെ വഴി, മാർഗം إِنَّ اللَّهَ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്.

الأَشْهُرُ الحُرُم (യുദ്ധം നിഷിദ്ധമായ മാസങ്ങൾ) കൊണ്ട് ഇവിടെ ഉദ്ദേശ്യമെന്താണെന്നുള്ളതിൽ രണ്ട് അഭിപ്രായങ്ങളുണ്ട്.

(1) യുദ്ധം നിഷിദ്ധമായ ദുൽക്വഅ്ദഃ, ദുൽഹിജ്ജഃ, മുഹർറം എന്നിവയും റജബും കൂടി നാലു മാസങ്ങൾ തന്നെയാണ് ഇവിടെയും ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. ഇതനുസരിച്ച് മുമ്പ് കരാർ നിലവിലില്ലാത്ത മുശ്രിക്കുകളോട് പ്രഖ്യാപനം നടന്നത് മുതൽ അടുത്ത മുഹർറം കഴിയുന്നതുവരെ നടപടിയൊന്നും എടുക്കേണ്ടതില്ലെന്നും, മുഹർറം കഴിഞ്ഞാൽ- അവർ പശ്ചാത്തപിച്ചു മടങ്ങാത്തപക്ഷം-മേൽപറഞ്ഞ നടപടികൾ അവരോട് സ്വീകരിക്കണമെന്നുമായിരിക്കും ആയത്തിന്റെ ഉദ്ദേശ്യം.

(2) യുദ്ധം നിഷിദ്ധമായ ആ മാസങ്ങളല്ല ഇവിടെ ഉദ്ദേശ്യം. കഴിഞ്ഞ വചനങ്ങളിൽ നാലുമാസം ഭൂമിയിലൂടെ സഞ്ചരിച്ചുകൊള്ളുക. ( فَسِيحُوا فِي الْأَرْضِ أَرْبَعَةَ أَشْهُرٍ ) എന്ന് മുശ്രിക്കുകളോടും അവർക്ക് അവരുടെ കരാറു പൂർത്തിയാക്കിക്കൊടുക്കുക ( فَأَتِمُّوا إِلَيْهِمْ عَهْدَهُمْ ) എന്ന് മുസ്‌ലിംകളോടും പറഞ്ഞ ആ കാലമാണുദ്ദേശ്യം. ഇതനുസരിച്ച് ഈ പ്രഖ്യാപനത്തിനുശേഷം അതാത് കൂട്ടർക്ക് അനുവദിക്കപ്പെട്ടതും അവരോട് യുദ്ധം നടത്തുവാൻ പാടില്ലാത്തതുമായ ആ മാസങ്ങൾ കഴിയുന്നതുവരെ അവരോട് ഒരു നടപടിയും എടുക്കേണ്ടതില്ലെന്നും, അത് കഴിഞ്ഞാൽ പിന്നെ- അവർ പശ്ചാത്തപിച്ചു മടങ്ങാത്തപക്ഷം-മേൽപറഞ്ഞ നടപടികൾ സ്വീകരിക്കണമെന്നുമായിരിക്കും

ഉദ്ദേശ്യം. ഈ അഭിപ്രായത്തിനാണ് ഇബ്നുകഥീർ (റ) മുൻഗണന നൽകിയിരിക്കുന്നത്. മുജാഹിദ്, ഇബ്നു ഇസ്ഹാക്വ്, ക്വത്താദഃ, സുദ്ദീ (റ) എന്നിവരുടെയും അഭിപ്രായം അതാണെന്നും, സന്ദർഭംകൊണ്ടു മനസ്സിലാകുന്നത് ഇതാണെന്നും, യുദ്ധം നിഷിദ്ധ മായ നാലു മാസങ്ങളെ സംബന്ധിച്ച വിധി ഈ സൂറത്തിൽ തന്നെ (36-ാം വചനത്തിൽ) പ്രത്യേകം താഴെ വരുന്നുണ്ടെന്നും അദ്ദേഹം ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു.

കരാറു പ്രകാരം യുദ്ധ നടപടിയെടുക്കുവാൻ പാടില്ലാത്ത ആ മാസങ്ങൾ കഴിഞ്ഞ തിനുശേഷം അവർ പശ്ചാത്തപിക്കാതെ പഴയപടി തന്നെ തുടരുകയാണെങ്കിൽ അവ രുടെ നേരെ സ്വീകരിക്കേണ്ടുന്ന നടപടികൾ ഇവയാകുന്നു:

(1) കിട്ടിയേടത്തുവെച്ചു കൊലപ്പെടുത്തുക.

(2) പിടിച്ചു ബന്ധനത്തിലാക്കുക. ബന്ധനത്തിലാക്കുന്നതു സംബന്ധിച്ച് സൂറത്തുൽ അൻഫാൽ 67-ാം വചനത്തിൽ പ്രസ്താവിച്ച ആക്ഷേപം ഇപ്പോൾ നിലവിലില്ല. മുസ് ലിംകൾക്ക് ശക്തിയും പ്രതാപവും വന്നുകഴിഞ്ഞിരിക്കുകയാണല്ലോ.

(3) ഉപരോധം ചെയ്യുക. അവർ കോട്ടക്കകത്തോ മറ്റോ പ്രവേശിച്ചു രക്ഷപ്പെടുന്ന പക്ഷം അവർ പുറത്തുവന്ന് കീഴൊതുങ്ങാൻ നിർബന്ധിതരാകുമാറ് ഉപരോധം ഏർപ്പെ ടുത്തണമെന്നു സാരം.

(4) തക്കവും തരവുംനോക്കി എല്ലാ മർമ്മ സ്ഥാനങ്ങളിലും പതിയിരുന്നുകൊണ്ട് അവരെ സ്വൈരവിഹാരം കൊള്ളുവാൻ അവനുവദിക്കാതിരിക്കുക. അക്കാലത്ത് ശത്രു വിഭാഗങ്ങൾ തമ്മിലുണ്ടായിരുന്ന യുദ്ധ നയങ്ങളാണിതെല്ലാം.

ഈ പ്രഖ്യാപനം കഴിഞ്ഞ ശേഷവും ആരെങ്കിലും പശ്ചാത്തപിച്ചു മടങ്ങുന്നപക്ഷം അതുവരെ അവർ ചെയ്ത അക്രമങ്ങളുടെയോ മൽസരങ്ങളുടെയോ പേരിൽ യാതൊരു നടപടിയും എടുക്കുകയില്ല. പശ്ചാത്തപിക്കുക എന്നു പറഞ്ഞതിന്റെ ഉദ്ദേശ്യം ശിർക്കിൽ നിന്ന് പിൻമാറി ഇസ്‌ലാമിനെ അംഗീകരിക്കുക എന്നാകുന്നു. പക്ഷേ, ഇസ്‌ലാമിന്റെ മുദ്രാവാക്യങ്ങളായ ശഹാദത്തു കലിമകൾ നാവുകൊണ്ട് പറഞ്ഞാൽ മാത്രം പോരാ, അത് പ്രവർത്തനംകൊണ്ട് തെളിയിക്കുകയും വേണം. അതായത് ശാരീരികമായി ഏറ്റവും വലിയ നിർബന്ധ കടമയായ നമസ്കാരം നിലനിറുത്തിപ്പോരുകയും, ധനപരമായി ഏറ്റവും വലിയ കടമയായ സക്കാത്ത് കൊടുക്കുകയും വേണം. അതവർ ചെയ്താൽ മുസ്‌ലിംകൾക്കുള്ള എല്ലാ പൗരാവകാശങ്ങൾക്കും അവർ അർഹരായിത്തീരുന്നു. പ്രസി ദ്ധമായ ഒരു ഹദീഥിൽ നബിﷺ ഈ തത്വം ഇങ്ങനെ വ്യക്തമാക്കുന്നു. അല്ലാഹു അല്ലാതെ ആരാധ്യനില്ലെന്നും മുഹമ്മദ് അല്ലാഹുവിന്റെ റസൂലാണെന്നും സാക്ഷ്യപ്പെ ടുത്തുകയും നമസ്കാരം നിലനിർത്തുകയും സകാത്ത് കൊടുക്കുകയും ചെയ്യുന്നത് വരെ മനുഷ്യരോട് യുദ്ധം ചെയ്യാൻ നിന്നോട് കൽപിക്കപ്പെട്ടിരിക്കുന്നു. അതവർ ചെയ്താൽ അവരുടെ രക്തങ്ങളും, സ്വത്തുക്കളും എന്നിൽനിന്നും അവർ കാത്തുരക്ഷിച്ചു: (മറ്റു കുറ്റകൃത്യങ്ങൾ കാരണം) ഇസ്‌ലാമിക നിയമമനുസരിച്ചു (നടപടി) വേണ്ടി വന്നാ ലല്ലാതെ. (മറ്റു നിലക്കുള്ള) അവരുടെ വിചാരണ (അഥവാ കൃത്യമായ കണക്ക് പരി ശോധന) അല്ലാഹുവിന്റെ ബാധ്യതയാണ്'. (ബു.മു.) ഇപ്രകാരം ഇസ്‌ലാമിൽ പ്രവേശി ച്ചുകഴിഞ്ഞാൽ പിന്നെ ഇസ്‌ലാമിന്റെ മുറപ്രകാരമുള്ള ശാസനകളൊന്നും നിഷേധിക്കു വാൻ അവർക്കു പാടില്ല. നിഷേധിച്ചാൽ അതിന്റെ പേരിൽ അവരോട് നിയമാനുസൃത മായ നടപടി എടുക്കുക തന്നെ ചെയ്യും എന്ന് സാരം. ഈ തത്വത്തെ അടിസ്ഥാനമാക്കി യാണ്, നബിﷺയുടെ വിയോഗാനന്തരം. മേലിൽ തങ്ങൾ സക്കാത്ത് കൊടുക്കുകയി ല്ലെന്ന് ശഠിച്ചവരോട് ഒന്നാം ഖലീഫഃ അബൂബക്ർ (റ) യുദ്ധം നടത്തിയത്.

وَإِنۡ أَحَدٌ مِّنَ ٱلۡمُشۡرِكِينَ ٱسۡتَجَارَكَ فَأَجِرۡهُ حَتَّىٰ يَسۡمَعَ كَلَٰمَ ٱللَّهِ ثُمَّ أَبۡلِغۡهُ مَأۡمَنَهُۥۚ ذَٰلِكَ بِأَنَّهُمۡ قَوۡمٌ لَّا يَعۡلَمُونَ ﴿٦﴾

**﴾6﴿ (നബിയേ) മുശ്‌രിക്കുകളിൽ നിന്ന് ഏതെങ്കിലും ഒരാൾ നിന്നോട് രക്ഷ [അഭയം] തേടിയെങ്കിൽ, അവൻ അല്ലാഹുവിന്റെ വചനം കേൾക്കുന്നതുവരെ അവന് രക്ഷ [അഭയം] നൽകുക.**

**പിന്നെ, അവനെ അവന്റെ അഭയ സ്ഥാനത്ത് എത്തിച്ചുകൊടുക്കുക. അത് അവർ അറിഞ്ഞുകൂടാത്ത ഒരു ജനതയാണെന്നുള്ളത് കൊണ്ടത്രെ.**

---

﴾6﴿ وَإِنۡ أَحَدٌ വല്ല ഒരുവനും (ഏതെങ്കിലും ഒരാൾ) എങ്കിൽ مِنَ ٱلۡمُشۡرِكِينَ മുശ്‌രിക്കുകളിൽ നിന്ന് ٱسۡتَجَارَكَ നിന്നോട് രക്ഷ (അഭയം-കാവൽ) തേടി (യെങ്കിൽ) فَأَجِرۡهُ എന്നാലവന് രക്ഷ (അഭയം-കാവൽ) നൽകുക حَتَّىٰ يَسۡمَعَ അവൻ കേൾക്കുവാൻ വേണ്ടി, കേൾക്കുന്നതുവരെ كَلَٰمَ ٱللَّهِ അല്ലാഹുവിന്റെ വചനം ثُمَّ പിന്നീട് أَبۡلِغۡهُ അവനെ എത്തിച്ചുകൊടുക്കുക مَأۡمَنَهُۥ അവന്റെ അഭയ (സമാധാന) സ്ഥാനത്ത് ذَٰلِكَ അത് (കാരണം) بِأَنَّهُمۡ അവർ (ആണ്) എന്നുള്ളതുകൊണ്ടാണ് قَوۡمٌ ഒരു ജനതയാണ് (എന്നുള്ളത്) لَّا يَعۡلَمُونَ അവർക്കറിഞ്ഞുകൂടാ.

---

മുസ്‌ലിംകളുമായി കരാറുകളൊന്നും നിലവിലില്ലാത്തവരും കണ്ടേടത്തുവെച്ചു വധിക്കപ്പെടുവാൻ അനുവദിക്കപ്പെട്ടവരുമായ മുശ്‌രിക്കുകളായിരുന്നാൽപോലും, അവരിൽ ആരെങ്കിലും ക്വുർആൻ കേട്ടു മനസ്സിലാക്കുവാൻ ഉദ്ദേശിച്ചു മുസ്‌ലിംകളെ സമീപിച്ചാൽ, അവർക്ക് അഭയം നൽകുകയും അവർക്ക് ക്വുർആൻ കേൾപ്പിച്ചുകൊടുക്കുകയും ചെയ്യണം. അവർ വിശ്വസിച്ചാലും ഇല്ലെങ്കിലും ശരി, പിന്നീട് അവരുടെ അഭയസ്ഥാനത്ത്-നാട്ടിലും ജനങ്ങളിലും സുരക്ഷിതമായി എത്തിച്ചുകൊടുക്കുകയും ചെയ്യണം എന്ന് അല്ലാഹു കൽപിക്കുന്നു. ക്വുർആൻ കേൾക്കുക എന്ന് പറഞ്ഞതുകൊണ്ട് വിവക്ഷ ഇസ്‌ലാമിനെപ്പറ്റി സാമാന്യമായെങ്കിലും അവർ പഠിക്കുക എന്നാകുന്നു. അറബികളെ സംബന്ധിച്ചിടത്തോളം അന്ന് അവർക്ക് ക്വുർആൻ കേട്ടാൽതന്നെ അതിന്റെ ആശയം ശരിക്ക് മനസ്സിലാക്കുവാൻ പ്രയാസമില്ലല്ലോ. സത്യം ഗ്രഹിച്ചിട്ടും സത്യവിശ്വാസം സ്വീകരിക്കാതെ, മർക്കടമുഷ്ടിയോടെ കഴിയുന്ന പലരും മുശ്‌രിക്കുകളിൽ ഉണ്ടാവാമെങ്കിലും മുശ്‌രിക്കുകൾ പൊതുവെ ഇസ്‌ലാമിനെപ്പറ്റി വേണ്ടതുപോലെ അറിയാത്തവരായിരിക്കും. അതുകൊണ്ടാണ് അവർക്ക് അഭയം നൽകണമെന്നും, ക്വുർആൻ കേൾപ്പിക്കണമെന്നും കൽപിച്ചതെന്നുകൂടി അല്ലാഹു ഉണർത്തുന്നു. ഇസ്‌ലാമിനെപ്പറ്റി മനസ്സിലാക്കുവാൻ വരുന്നവരെ ഏതു പരിതഃസ്ഥിതിയിലും സ്വാഗതം ചെയ്യണമെന്നും, അതിനുവേണ്ടി സൗകര്യങ്ങൾ ഏർപ്പെടുത്തിക്കൊടുക്കണമെന്നുമാണ് ഇതിൽനിന്ന് വ്യക്തമാകുന്നത്.

പല സന്ദർഭങ്ങളിൽ ഓരോ ആവശ്യാർത്ഥം മുശ്‌രിക്കുകളായ ആളുകൾ നബി ﷺ യുടെ അടുക്കൽ വന്നപ്പോൾ, അവിടുന്ന് അവരോട് സമാധാനപൂർവ്വം പെരുമാറുകയും, ചിലർക്ക് ഇസ്‌ലാമിനെക്കുറിച്ചു മനസ്സിലാക്കുവാൻ അവസരമുണ്ടാക്കിക്കൊടുക്കുകയും

ചെയ്ത ചില സംഭവങ്ങളെ സൂചിപ്പിച്ചുകൊണ്ട് ഇബ്നു കഥീർ (റ) പറയുന്നു: 'ശത്രു നാട്ടിൽ നിന്ന് ഇസ്‌ലാമിന്റെ നാട്ടിലേക്ക് വല്ല ദൗത്യവും നിർവ്വഹിക്കുവാൻ വേണ്ടിയോ, കച്ചവടത്തിനുവേണ്ടിയോ, വല്ല കരാറും ആവശ്യപ്പെട്ടുകൊണ്ടോ, കപ്പം അടച്ചുതീർക്കുവാൻ വേണ്ടിയോ, അല്ലെങ്കിൽ അതുപോലെയുള്ള ഏതെങ്കിലും ആവശ്യത്തിനു വേണ്ടിയോ വല്ലവരും വന്നു ഭരണാധികാരിയോടോ, അദ്ദേഹത്തിന്റെ പ്രതിനിധിയോടോ അഭയം ആവശ്യപ്പെട്ടാൽ, അയാൾ ഇസ്‌ലാമിന്റെ നാട്ടിൽ സ്ഥിതി ചെയ്യുമ്പോഴും, അയാളുടെ അഭയസ്ഥാനത്തേക്കും നാട്ടിലേക്കും മടങ്ങിപ്പോകുന്നതുവരെയും അയാൾക്ക് അഭയം നൽകേണ്ടതാണ്. പക്ഷേ, ദീർഘകാലമോ, ആവശ്യത്തിലധികം കാലമോ അവരെ അവിടെ താമസിക്കുവാൻ അനുവദിക്കുന്നത് നല്ലതല്ലെന്നും, പല അനർത്ഥങ്ങൾക്കും അത് കാരണമാവാനിടയുണ്ടെന്നും പറയേണ്ടതില്ല.

## വിഭാഗം - 2

كَيْفَ يَكُونُ لِلْمُشْرِكِينَ عَهْدٌ عِندَ ٱللَّهِ وَعِندَ رَسُولِهِۦٓ إِلَّا ٱلَّذِينَ عَـٰهَدتُّمْ عِندَ ٱلْمَسْجِدِ ٱلْحَرَامِ ۖ فَمَا ٱسْتَقَـٰمُوا۟ لَكُمْ فَٱسْتَقِيمُوا۟ لَهُمْ ۚ إِنَّ ٱللَّهَ يُحِبُّ ٱلْمُتَّقِينَ ﴿٧﴾

**《7》 എങ്ങിനെയാണ് (ആ) മുശ്‌രിക്കുകൾക്ക് അല്ലാഹുവിന്റെ അടുക്കലും, അവന്റെ റസൂലിന്റെ അടുക്കലും ഒരു കരാർ (നിലവിൽ) ഉണ്ടാകുന്നത്? നിങ്ങൾ 'മസ്ജിദുൽ ഹറാമി'ന്റെ അടുക്കൽ വെച്ചു കരാറു നടത്തിയവർക്കല്ലാതെ!**

**എന്നാൽ, അവർ നിങ്ങളോട് ചൊവ്വിനു നിലകൊള്ളുമ്പോൾ, നിങ്ങൾ അവരോടും ചൊവ്വിനു നിലകൊള്ളുവിൻ. നിശ്ചയമായും അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരെ ഇഷ്ടപ്പെടുന്നു.**

---

《7》 كَيْفَ يَكُونُ എങ്ങിനെ ഉണ്ടായിരിക്കും, ഉണ്ടാകും لِلْمُشْرِكِينَ മുശ്‌രിക്കുകൾക്ക് عَهْدٌ ഒരു കരാർ, വല്ല ഉടമ്പടിയും عِنْدَ اللهِ അല്ലാഹുവിന്റെ അടുക്കൽ وَعِنْدَ رَسُولِهِ അവന്റെ റസൂലിന്റെ അടുക്കലും إِلا الَّذِينَ യാതൊരു കൂട്ടരൊഴികെ, ഒരു കൂട്ടർക്കല്ലാതെ عَاهَدْتُمْ നിങ്ങൾ കരാർ (സന്ധി) നടത്തിയ عِنْدَ الْمَسْجِدِ الْحَرَامِ മസ്ജിദുൽ ഹറാമിന്റെ അടുക്കൽവെച്ചു فَمَا اسْتَقَامُوا എന്നാൽ അവർ ചൊവ്വിനു (നേർക്കുനേരെ) നിലകൊള്ളുമ്പോൾ لَكُمْ നിങ്ങളോട് فَاسْتَقِيمُوا നിങ്ങൾ (നിങ്ങളും) ചൊവ്വിനു നിലകൊള്ളുവിൻ لَهُمْ അവരോട് إِنَّ اللهَ നിശ്ചയമായും അല്ലാഹു يُحِبُّ ഇഷ്ടപ്പെടുന്നു; സ്നേഹിക്കും الْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവരെ.

---

നാലുമാസം കഴിഞ്ഞാൽ സന്ധിയില്ലാ സമരം നടത്തുമെന്ന് പ്രഖ്യാപിക്കപ്പെട്ട ആ മുശ്‌രിക്കുകളെപ്പറ്റിയാണ് പറയുന്നത്. അല്ലാഹുവിന്റെയും റസൂലിന്റെയും ഭാഗത്തുനിന്ന്

ഒരു കരാറും നടത്തപ്പെടുവാനുള്ള യാതൊരു അർഹതയും അവർക്കില്ല. അവരുടെ ഇതപര്യന്തമുള്ള ചെയ്തികളും, കരാറു ലംഘനങ്ങളും, അല്ലാഹുവിനോടും റസൂലിനോടും അവർ അനുവർത്തിച്ചുകൊണ്ടിരുന്ന നയങ്ങളുമെല്ലാം നിലവിലിരിക്കെ, അതിനു അവർക്ക് എങ്ങിനെ അർഹതയുണ്ടാകുവാനാണ്?! പക്ഷേ, മസ്ജിദുൽ ഹറാമിന്റെ (കഅ്ബഃയുടെ) പരിസരത്തു വെച്ച് സന്ധി നടത്തിയിട്ടുള്ള ചിലർ തങ്ങളുടെ സന്ധി വ്യവസ്ഥ ലംഘിക്കാത്തവരായിട്ടുണ്ട്. അവർ അതേ നിലക്ക് ചൊവ്വിനു നിലകൊള്ളുന്ന കാലത്തോളം അവർക്ക് ഈ പ്രഖ്യാപനം ബാധകമാകുകയില്ല. അവരിൽനിന്ന് വല്ല ലംഘനവും ഉണ്ടാകാത്ത കാലത്തോളം അവരോടങ്ങോട്ടും വ്യവസ്ഥ പ്രകാരം ചൊവ്വിനു പെരുമാറുക തന്നെ വേണം എന്നു സാരം.

മസ്ജിദുൽ ഹറാമിന്റെ അടുക്കൽ വെച്ചു നടത്തിയകരാറു കൊണ്ടുദ്ദേശ്യം ഹുദൈബിയയിൽ വെച്ചു നബിﷺയും മുശ്‌രിക്കുകളും തമ്മിൽ നടന്ന പ്രസിദ്ധ സന്ധിയാകുന്നു. ഖുറൈശികളുടെ ഭാഗത്തുനിന്ന് സന്ധി ലംഘനമുണ്ടായിത്തീരുകയും, അത് മക്കാ വിജയത്തിന് കാരണമായിത്തീരുകയും ചെയ്തു. എന്നാൽ, ബനൂ കിനാനഃ, ബനൂളംറത്ത് എന്നീ രണ്ടു ഉപഗോത്രങ്ങൾ സന്ധി നിശ്ചയങ്ങൾ ശരിക്കും പാലിച്ചിരുന്നു. അവരെ ഉദ്ദേശിച്ചാണ് അവർ ചൊവ്വിനു നിലകൊള്ളുന്ന കാലത്തോളം അവരോടങ്ങോട്ടും ചൊവ്വിനു നിലകൊള്ളണമെന്ന് പറഞ്ഞത്. അല്ലാഹു തുടരുന്നു:-

كَيْفَ وَإِن يَظْهَرُوا۟ عَلَيْكُمْ لَا يَرْقُبُوا۟ فِيكُمْ إِلًّا وَلَا ذِمَّةً ۚ يُرْضُونَكُم بِأَفْوَٰهِهِمْ وَتَأْبَىٰ قُلُوبُهُمْ وَأَكْثَرُهُمْ فَٰسِقُونَ ﴿٨﴾

**﴾8﴿ എങ്ങനെയാണ് (അവർക്ക് കരാർ ഉണ്ടായിരിക്കുക)? നിങ്ങളുടെ മേൽ അവർ (വിജയം വരിച്ചു) പ്രത്യക്ഷപ്പെടുന്നപക്ഷം, നിങ്ങളെപ്പറ്റി കുടുംബബന്ധമാകട്ടെ, (കരാറ്) ബാധ്യതയാകട്ടെ അവർ കാത്തുസൂക്ഷിക്കുകയില്ല [പരിഗണിക്കുകയില്ല]! അവരുടെ വായകൊണ്ട് അവർ നിങ്ങളെ തൃപ്തിപ്പെടുത്തും; അവരുടെ ഹൃദയങ്ങൾ വെറുക്കുകയും ചെയ്യും. അവരിൽ അധികപേരും തോന്നിയവാസികളുമാകുന്നു.**

---

﴾8﴿ كَيْفَ എങ്ങിനെയാണ് وَإِن يَظْهَرُوا അവർ പ്രത്യക്ഷപ്പെടുന്ന (വിജയിക്കുന്ന) പക്ഷം عَلَيْكُمْ നിങ്ങളുടെ മേൽ, നിങ്ങളോട് لَا يَرْقُبُوا അവർ കാത്തിരിക്കയില്ല, പ്രതീക്ഷിക്കുകയില്ല, കാത്തുസൂക്ഷിക്കുകയില്ല فِيكُمْ നിങ്ങളിൽ, നിങ്ങളെപ്പറ്റി إِلًّا കുടുംബബന്ധം, സഖ്യബന്ധം وَلَا ذِمَّةً ബാധ്യതയും (ഉത്തരവാദിത്വവും) ഇല്ല يُرْضُونَكُم അവർ നിങ്ങളെ തൃപ്തിപ്പെടുത്തും بِأَفْوَاهِهِمْ അവരുടെ വായകൾ കൊണ്ട് وَتَأْبَىٰ വെറുക്കുക (വിസമ്മതിക്കുക- പ്രതികൂലിക്കുക) യും ചെയ്യും قُلُوبُهُمْ അവരുടെ ഹൃദയങ്ങൾ وَأَكْثَرُهُمْ അവരിൽ അധികപേരും, അധികഭാഗവും فَاسِقُونَ തോന്നി

യവാസി (ധിക്കാരി) കളാണ്.

അവർ നിങ്ങളോട് ജയിച്ചു ശക്തി പ്രാപിക്കുന്നപക്ഷം, നിങ്ങളും അവരും തമ്മിലുള്ള കുടുംബബന്ധം പോലുള്ള ബന്ധങ്ങളോ, കരാർ വ്യവസ്ഥകളോ ഒന്നുംതന്നെ അവർ വിലവെക്കുകയില്ല. നിങ്ങൾക്കെതിരെ എന്തും പ്രവർത്തിക്കുവാൻ അവർ മടിക്കുകയില്ല. എന്നിരിക്കെ, അവരോട് വല്ലകരാറോ, സഖ്യമോ ഒന്നും നടത്തിയിട്ടു കാര്യമില്ല. നല്ലവാക്കുകൾ പറഞ്ഞും, നയത്തിൽ സംസാരിച്ചും നിങ്ങളെ തൃപ്തിപ്പെടുത്തുവാൻ അവർ ശ്രമിക്കുമെങ്കിലും അതിൽ ആത്മാർത്ഥത തൊട്ടുതീണ്ടിയിരിക്കയില്ല. ഹൃദയങ്ങളിൽ വെറുപ്പും വിദ്വേഷവും മാത്രമായിരിക്കും ഉണ്ടായിരിക്കുക. അതോടുകൂടി, അവരിൽ ഭൂരിഭാഗമാളുകളും ധിക്കാരശീലരും തോന്നിയവാസികളുമാണ്. ഇതെല്ലാം കാരണമായിട്ടാണ് മേൽപറഞ്ഞ പ്രകാരം അവരോട് സന്ധിയില്ലാ സമരംതന്നെ സ്വീകരിക്കണമെന്ന് കൽപിക്കുവാൻ കാരണം എന്ന് താൽപര്യം.

---

ٱشۡتَرَوۡاْ بِـَٔايَٰتِ ٱللَّهِ ثَمَنًا قَلِيلًا فَصَدُّواْ عَن سَبِيلِهِۦٓۚ إِنَّهُمۡ سَآءَ مَا كَانُواْ يَعۡمَلُونَ ﴿٩﴾

**﴾9﴿ അല്ലാഹുവിന്റെ 'ആയത്തു' കൾക്ക് [ലക്ഷ്യദൃഷ്ടാന്തങ്ങൾക്ക്] അവർ അൽപമായ വിലവാങ്ങി; അങ്ങനെ, അവന്റെ മാർഗത്തിൽ നിന്ന് അവർ (ആളുകളെ) തടഞ്ഞു.**

**നിശ്ചയമായും അവർ പ്രവർത്തിച്ചുവരുന്നത് വളരെ ചീത്ത!**

---

﴾9﴿ اشْتَرَوْا അവർ വാങ്ങി (പകരമെടുത്തു) بِآيَاتِ ആയത്തുകൾക്ക്, ലക്ഷ്യദൃഷ്ടാന്തങ്ങൾക്ക് (പകരം) اللَّهِ അല്ലാഹുവിന്റെ ثَمَنًا വില قَلِيلًا അൽപമായ فَصَدُّوا അങ്ങനെ (അതിനാൽ) അവർ തടഞ്ഞു عَنْ سَبِيلِهِ അവന്റെ മാർഗത്തിൽനിന്ന് إِنَّهُمْ നിശ്ചയമായും അവർ سَاءَ വളരെ മോശം, ചീത്ത مَا كَانُوا അവർ ആയിരിക്കുന്നത് يَعْمَلُونَ പ്രവർത്തിക്കും.

---

അല്ലാഹുവിന്റെ ലക്ഷ്യദൃഷ്ടാന്തങ്ങളെ അവഗണിക്കുക മാത്രമല്ല, അവക്കുപകരം ഐഹികമായ സ്വാർത്ഥ ലാഭങ്ങൾകൊണ്ട് അവർ തൃപ്തി അടയുകയും ചെയ്തു. ഇതിനായി, മറ്റുള്ളവരെകൂടി നേർമാർഗത്തിൽ ചരിക്കുവാനനുവദിക്കാതെ അതിൽനിന്ന് തട്ടി നീക്കിക്കൊണ്ടിരുന്നു. ഇതാണ് അവർ ഇത്രയും ദുഷിച്ചുപോകാനുള്ള സാക്ഷാൽ കാരണം.

لَا يَرۡقُبُونَ فِي مُؤۡمِنٍ إِلّٗا وَلَا ذِمَّةٗۚ وَأُوْلَٰٓئِكَ هُمُ ٱلۡمُعۡتَدُونَ ﴿١٠﴾

**﴾10﴿ ഒരു സത്യവിശ്വാസിയെപ്പറ്റിയും കുടുംബ ബന്ധത്തെയാകട്ടെ, (കരാറ്) ബാധ്യതയാകട്ടെ അവർ കാത്തുസൂക്ഷിക്കുക [പരിഗണിക്കുക]യില്ല**

**അക്കൂട്ടർ തന്നെയാണ് അതിക്രമികളും.**

﴾10﴿ لَا يَرْقُبُونَ അവർ കാത്തുസൂക്ഷിക്കുകയില്ല فِي مُؤْمِنٍ ഒരു സത്യവിശ്വാസിയിലും, സത്യവിശ്വാസിയെപ്പറ്റിയും إِلًّا കുടുംബ (സഖ്യ) ബന്ധം وَلَا ذِمَّةً (ഉത്തരവാദിത്വവും) ഇല്ല وَأُولَٰئِكَ هُمُ അക്കൂട്ടർ തന്നെ الْمُعْتَدُونَ അതിക്രമികൾ, അതിരുവിട്ടവർ.

---

ബഹുദൈവ വിശ്വാസികൾ സത്യവിശ്വാസികൾക്കെതിരെ വിജയം നേടി ശക്തിപ്രാപിച്ചാൽ പിന്നെ അവർ കുടുംബ ബന്ധങ്ങളോ കരാറു വ്യവസ്ഥകളോ ഒന്നും വിലവെക്കുകയില്ല, അതിനൊന്നും ഒരു പരിഗണനയും അവർ നൽകുകയില്ല എന്ന് 8-ാം വചനത്തിൽ ഉണർത്തിയ ശേഷം, സത്യവിശ്വാസികൾക്കെതിരെ ഇതവരുടെ സ്ഥിരമായ ഒരു സ്വഭാവമാണെന്നും, അക്രമവും ധിക്കാരവും പ്രവർത്തിക്കുന്നതിൽ ഒരു അതിരും വരമ്പും അവർക്കില്ലെന്നും അല്ലാഹു വീണ്ടും ആവർത്തിച്ചുണർത്തുകയാണ്. മേൽ പ്രസ്താവിച്ച പ്രകാരം, അവരോട് നിഷ്കരുണം പെരുമാറാതെ അവരോട് സന്ധിക്കും വിട്ടുവീഴ്ചക്കും ഒരുങ്ങുകയോ, അല്ലെങ്കിൽ അവരുടെ വാക്കുകൾ കേട്ട് വഞ്ചിതരാവുകയോ ചെയ്താൽ, അത് നിങ്ങളുടെ ഭാവിക്ക് വളരെ ആപത്തായിത്തീരുമെന്നാണ് ഇതുമൂലം സത്യവിശ്വാസികളെ അല്ലാഹു ഓർമിപ്പിക്കുന്നത്.

ഇതിനു കാരണങ്ങളായി 8, 9, 10 വചനങ്ങളിൽ അല്ലാഹു എടുത്തുപറഞ്ഞ അവരുടെ സ്വഭാവങ്ങൾ ഇവയാണ്:

(1) അവർ വിജയം നേടിക്കഴിഞ്ഞാൽ നിങ്ങളുമായുള്ള കുടുംബ ബന്ധങ്ങളോ കരാറു വ്യവസ്ഥകളോ ഒന്നും അവർ വിലവെക്കുകയില്ല. എല്ലാ സത്യവിശ്വാസികളോടുമുള്ള അവരുടെ നിലപാട് ഇതു തന്നെയായിരിക്കുമെന്ന് കൂടി ഉണർത്തിയിരിക്കുന്നു.

(2) വായകൊണ്ട് നല്ല വാക്ക് പറഞ്ഞും നയത്തിൽ സംസാരിച്ചും നിങ്ങളെ അവർ തൃപ്തിപ്പെടുത്തും. പക്ഷേ, ഹൃദയത്തിൽ നേരെ മറിച്ച് വെറുപ്പും വിദ്വേഷവുമാണുണ്ടായിരിക്കുക.

(3) അവരിൽ മിക്കവരും തോന്നിയവാസികളായിരിക്കും. അഥവാ എന്ത് അക്രമവും ധിക്കാരവും പ്രവർത്തിക്കുവാൻ അവർ മടിക്കയില്ല.

(4) അല്ലാഹുവിന്റെ ലക്ഷ്യ ദൃഷ്ടാന്തങ്ങൾ വകവെക്കാതെ അതിന് പകരം നിസ്സാരമായ സ്വാർത്ഥലാഭങ്ങളെയാണവർ തിരഞ്ഞെടുത്തിരിക്കുന്നത്.

(5) അതിനെ തുടർന്ന് മറ്റുള്ളവരെ അവർ നേർമാർഗത്തിൽ നിന്ന് തിരിച്ചുവിടുകയും ചെയ്യുന്നു.

(6) അതിക്രമികളായിരിക്കും അവർ. അഥവാ തോന്നിയവാസങ്ങൾ പ്രവർത്തിക്കുന്നതിൽ വല്ല ക്രമമോ, അതിരോ അവർക്കുണ്ടായിരിക്കയില്ല.

ഇത്രയും വിശദവും വ്യക്തവുമായ രൂപത്തിൽ മുശ്‌രിക്കുകളുടെ സ്വഭാവങ്ങൾ അല്ലാഹു വിവരിച്ചത് സത്യവിശ്വാസികൾ അവരെപ്പറ്റി ജാഗ്രതയോടു കൂടിയിരിക്കുവാൻ വേണ്ടിയും ഓർക്കാപ്പുറത്ത് അപകടത്തിൽ പെട്ടുപോകാതിരിക്കുവാൻ വേണ്ടിയുമത്രെ. സത്യവിശ്വാസികളെ വിളിച്ചുകൊണ്ട് അല്ലാഹു സൂഃ ആലു ഇംറാനിൽ പറയുന്നു: لَا يَأْلُونَكُمْ خَبَالًا ....... وَمَا تُخْفِي صُدُورُهُمْ أَكْبَرُ (സാരം: അവർ നിങ്ങളോട് കുഴപ്പത്തിൽ വീഴ്ച വരുത്തുകയില്ല. നിങ്ങൾ ബുദ്ധിമുട്ടുവാൻ അവർ ആഗ്രഹിക്കുന്നു. അവരുടെ വായിൽനിന്ന് ഈർഷ്യത വെളിപ്പെട്ടുകഴിഞ്ഞിരിക്കുന്നു. അവരുടെ ഹൃദയങ്ങൾ ഒളിച്ചു വെക്കുന്നതാകട്ടെ കൂടുതൽ വലിയതുമാകുന്നു. (ആലു ഇംറാൻ 118) മേൽ വിവരിച്ചത് നബിﷺയുടെ കാലത്തുള്ള മുശ്‌രിക്കുകളെപ്പറ്റിയാണെങ്കിലും - ചരിത്ര സാക്ഷ്യങ്ങളും

അനുഭവ യാഥാർഥ്യങ്ങളും പരിശോധിച്ചാൽ – എല്ലാ കാലത്തും ഇസ്‌ലാമിന്റെയും മുസ്‌ലിംകളുടെയും ശത്രുക്കളായി രംഗപ്രവേശം ചെയ്യുന്നവരുടെ-വിശേഷിച്ചും മുശ്‌രിക്കുകളുടെ-സ്വഭാവം ഇതു തന്നെയാണ്. കഴിഞ്ഞകാല ചരിത്രത്തിൽ ഇതിന് ധാരാളം ഉദാഹരണങ്ങൾ കാണാം. അത്രയുമല്ല, വിവിധ നാടുകളിലായി മുസ്‌ലിംകൾക്കും അമുസ്‌ലിംകൾക്കുമിടയിൽ ഈ അടുത്തകാലങ്ങളിൽ ഉണ്ടാകാറുള്ള ഏറ്റുമുട്ടലുകളിൽ തന്നെയും ഈ യാഥാർത്ഥ്യം നാം കണ്ടും കേട്ടും കൊണ്ടിരിക്കുകയാണല്ലോ. والله المستعان

അല്ലാഹു പറയുന്നു:

فَإِن تَابُوا۟ وَأَقَامُوا۟ ٱلصَّلَوٰةَ وَءَاتَوُا۟ ٱلزَّكَوٰةَ فَإِخْوَٰنُكُمْ فِى ٱلدِّينِ ۗ

**《11》 എന്നാൽ, അവർ പശ്ചാത്തപിക്കുകയും, നമസ്കാരം നിലനിറുത്തുകയും, സക്കാത്ത് കൊടുക്കുകയും ചെയ്താൽ, (അവർ) മതത്തിൽ നിങ്ങളുടെ സഹോദരങ്ങളായിരിക്കും.**

وَنُفَصِّلُ ٱلْـَٔايَـٰتِ لِقَوْمٍ يَعْلَمُونَ ﴿١١﴾

**അറിയുന്ന ജനങ്ങൾക്ക് വേണ്ടി നാം 'ആയത്തു'കൾ [ലക്ഷ്യ ദൃഷ്ടാന്തങ്ങൾ] വിശദീകരിക്കുകയാണ്.**

وَإِن نَّكَثُوٓا۟ أَيْمَـٰنَهُم مِّنۢ بَعْدِ عَهْدِهِمْ وَطَعَنُوا۟ فِى دِينِكُمْ فَقَـٰتِلُوٓا۟ أَئِمَّةَ ٱلْكُفْرِ ۙ إِنَّهُمْ لَآ أَيْمَـٰنَ لَهُمْ لَعَلَّهُمْ يَنتَهُونَ ﴿١٢﴾

**《12》 അവരുടെ കരാറിനുശേഷം, അവർ അവരുടെ ശപഥങ്ങളെ ലംഘിക്കുകയും, നിങ്ങളുടെ മതത്തിൽ (ആക്ഷേപിച്ചു) കുത്തിപ്പറയുകയും ചെയ്തുവെങ്കിലോ, അപ്പോൾ, അവിശ്വാസത്തിന്റെ നേതാക്കളോട് നിങ്ങൾ യുദ്ധം നടത്തുവിൻ. (കാരണം) നിശ്ചയമായും അവർ-അവർക്ക് ശപഥങ്ങളേയില്ല. [അതിന് അവർ ഒട്ടും വില കൽപിക്കാറില്ല] അവർ വിരമിച്ചേക്കാം.**

---

《11》 فَإِنْ تَابُوا എന്നാൽ (എനി) അവർ പശ്ചാത്തപിക്കുന്നപക്ഷം وَأَقَامُوا അവർ നിലനിറുത്തുകയും الصَّلَاةَ നമസ്കാരം وَآتَوُا അവർ കൊടുക്കുക (നൽകുക) യും الزَّكَاةَ സക്കാത്ത് فَإِخْوَانُكُمْ എന്നാൽ നിങ്ങളുടെ സഹോദരങ്ങളാണ് فِي الدِّينِ മതത്തിൽ وَنُفَصِّلُ നാം വിശദീകരിക്കുന്നു, വിവരിക്കുകയാണ് الآيَاتِ ആയത്തുകളെ, ലക്ഷ്യ ദൃഷ്ടാന്തങ്ങൾ لِقَوْمٍ ജനങ്ങൾക്കുവേണ്ടി يَعْلَمُونَ അവർ അറിയുന്നു. 《12》 وَإِنْ نَكَثُوا അവർ ലംഘിച്ചുവെങ്കിലോ أَيْمَانَهُمْ അവരുടെ സത്യ (ശപഥ)ങ്ങളെ مِنْ بَعْدِ

ശേഷമായി, പിന്നീട് عَهۡدِهِمۡ അവരുടെ കരാറിന്റെ, ഉടമ്പടിയുടെ وَطَعَنُوا۟ അവർ കുത്തുക (കുത്തിപ്പറയുക) യും, കുറ്റം പറയുകയും فِى دِينِكُمۡ നിങ്ങളുടെ മതത്തിൽ فَقَـٰتِلُوٓا۟ എന്നാൽ യുദ്ധം നടത്തുവിൻ أَىِٕمَّةَ നേതാക്കളോട് ٱلۡكُفۡرِ അവിശ്വാസത്തിന്റെ إِنَّهُمۡ നിശ്ചയമായും അവർ لَآ أَيۡمَـٰنَ സത്യ (ശപഥ)ങ്ങൾ ഇല്ല لَهُمۡ അവർക്ക് لَعَلَّهُمۡ അവരായേക്കാം يَنتَهُونَ വിരമിക്കും

---

മുശ്‌രിക്കുകളുടെ തനി നിറങ്ങളും, അവരോട് സത്യവിശ്വാസികൾ സ്വീകരിക്കേണ്ടുന്ന രീതികളും മുമ്പ് വിവരിച്ചു. അതിനുശേഷം, അവരിൽ നിന്നുണ്ടാകുന്ന പ്രതികരണം രണ്ടിലൊരു വിധത്തിലായിരിക്കാമെന്നും, ഓരോന്നിലും കൈക്കൊള്ളേണ്ട നയമെന്താണെന്നും അല്ലാഹു ചൂണ്ടിക്കാട്ടുന്നു. ഒന്നുകിൽ, തങ്ങളുടെ പക്കൽ ഇതേവരെ വന്നുപോയ അക്രമങ്ങളെപ്പറ്റി അവർ ഖേദിച്ചുമടങ്ങും, അല്ലെങ്കിൽ കരാറ് ബാധ്യതകളും ശപഥങ്ങളുമൊക്കെ ലംഘിച്ചു ധിക്കാരം തുടരുകയും ഇസ്‌ലാമിനെപ്പറ്റി പരിഹാസങ്ങളും കുത്തുവാക്കുകളും അഴിച്ചുവിടുകയും ചെയ്യും. ഒന്നാമത്തെ നിലപാടാണ് സ്വീകരിക്കുന്നതെങ്കിൽ, അത് മുതൽ അവരെ മതത്തിൽ തങ്ങളുടെ സഹോദരൻമാരായി മുസ്‌ലിംകൾ കണക്കാക്കണം. സത്യവിശ്വാസികൾ പരസ്പരം സഹോദരന്മാരാണല്ലോ. ( إِنَّمَا ٱلۡمُؤۡمِنُونَ إِخۡوَةٌ ) മുമ്പ് അവർ എന്തുതന്നെ ചെയ്തിരുന്നാലും അതെല്ലാം മറന്നുകളയുകയും മാപ്പാക്കുകയും വേണം. മുസ്‌ലിംകളുടെ സുഖദുഃഖങ്ങളിലും, അവകാശങ്ങളിലും, കടമകളിലുമെല്ലാം അവരും ഭാഗഭാക്കായിരിക്കുന്നതുമാണ്.

രണ്ടാമത്തെ നിലപാടാണ് അവർ സ്വീകരിക്കുന്നതെങ്കിൽ, അവിശ്വാസത്തിന്റെയും അതിന്റെ പേരിൽ നടത്തപ്പെടുന്ന അക്രമങ്ങളുടെയും നേതൃത്വം വഹിക്കുന്ന അവരുടെ തലവൻമാരോട് ഏറ്റുമുട്ടി അവരെ മുട്ടുകുത്തിക്കുക തന്നെ വേണം. മേലിൽ അവർ വെച്ചുകാട്ടുന്ന കരാറുകളോ, ശപഥങ്ങളോ ഒന്നും അംഗീകരിച്ചുകൂടാ. അവരുടെ അടുക്കൽ കരാറിനും സത്യത്തിനും വിലയില്ലെന്ന് അവർ തെളിയിച്ചുകഴിഞ്ഞതാണ്. മനസ്സുകൊണ്ട് ഖേദിച്ചു മടങ്ങിയാൽ മാത്രം പോരാ, നമസ്കാരവും, സക്കാത്തും അനുഷ്ഠിക്കുക കൂടി വേണമെന്ന് 5-ാം വചനത്തിൽ പറഞ്ഞതുപോലെ ഇവിടെയും അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. ഇതിനുള്ള കാരണം നാം അവിടെ വിവരിച്ചിട്ടുണ്ട്.

أَلَا تُقَـٰتِلُونَ قَوۡمًا نَّكَثُوٓا۟ أَيۡمَـٰنَهُمۡ وَهَمُّوا۟ بِإِخۡرَاجِ ٱلرَّسُولِ وَهُم بَدَءُوكُمۡ أَوَّلَ مَرَّةٍۚ أَتَخۡشَوۡنَهُمۡۚ فَٱللَّهُ أَحَقُّ أَن تَخۡشَوۡهُ إِن كُنتُم مُّؤۡمِنِينَ ﴿١٣﴾

**﴾13﴿ (സത്യവിശ്വാസികളേ) തങ്ങളുടെ ശപഥങ്ങളെ ലംഘിക്കുകയും, റസൂലിനെ (നാട്ടിൽനിന്ന്) പുറത്താക്കുവാൻ ശ്രമിക്കുകയും ചെയ്ത ഒരു ജനതയോട് നിങ്ങൾക്ക് യുദ്ധം ചെയ്തുകൂടേ? അവരാണ്, നിങ്ങളോട് ആദ്യപ്രാവശ്യം (തന്നെ, ആക്രമണം) തുടങ്ങിയിട്ടുള്ളതും (എന്നിരിക്കെ)! അവരെ നിങ്ങൾ ഭയപ്പെടുകയോ?! എന്നാൽ അല്ലാഹുവത്രെ, നിങ്ങൾ ഭയപ്പെടുവാൻ ഏറ്റവും അർഹനായുള്ളവൻ, നിങ്ങൾ സത്യ**

വിശ്വാസികളാണെങ്കിൽ.

قَٰتِلُوهُمۡ يُعَذِّبۡهُمُ ٱللَّهُ بِأَيۡدِيكُمۡ وَيُخۡزِهِمۡ وَيَنصُرۡكُمۡ عَلَيۡهِمۡ وَيَشۡفِ صُدُورَ قَوۡمٖ مُّؤۡمِنِينَ ﴿١٤﴾

**《14》 അവരോട് നിങ്ങൾ യുദ്ധം ചെയ്യുവിൻ, നിങ്ങളുടെ കരങ്ങളാൽ അല്ലാഹു അവരെ ശിക്ഷിക്കും; അവരെ അവൻ അപമാനിക്കുകയും, അവർക്കെതിരിൽ നിങ്ങളെ അവൻ സഹായിക്കുകയും ചെയ്യും; സത്യവിശ്വാസികളായ ജനങ്ങളുടെ നെഞ്ച് [മനസ്സു]കൾക്ക് അവൻ ശമനം നൽകുകയും ചെയ്യും;**

وَيُذۡهِبۡ غَيۡظَ قُلُوبِهِمۡۗ وَيَتُوبُ ٱللَّهُ عَلَىٰ مَن يَشَآءُۗ وَٱللَّهُ عَلِيمٌ حَكِيمٌ ﴿١٥﴾

**《15》 അവരുടെ ഹൃദയങ്ങളിലെ ക്ലേശം അവൻ (നീക്കി) കളയുകയും ചെയ്യും. അല്ലാഹു, അവൻ ഉദ്ദേശിക്കുന്നവരുടെ പശ്ചാത്താപം സ്വീകരിക്കുന്നതുമാണ്. അല്ലാഹു (എല്ലാം) അറിയുന്നവനും, അഗാധജ്ഞനുമാകുന്നു.**

---

《13》 أَلَا تُقَٰتِلُونَ നിങ്ങൾ യുദ്ധം ചെയ്യുന്നില്ലേ, ചെയ്തുകൂടേ قَوۡمًا ഒരു ജനതയോട് نَّكَثُوٓا۟ അവർ ലംഘിച്ചു أَيۡمَٰنَهُمۡ അവരുടെ ശപഥ (സത്യ)ങ്ങളെ وَهَمُّوا۟ അവർ ഉദ്ദേശിക്കുക (ശ്രമിക്കുക) യും ചെയ്തു بِإِخۡرَاجِ പുറത്താക്കുന്നതിന് ٱلرَّسُولِ റസൂലിനെ وَهُم അവരാകട്ടെ, അവരാണ് بَدَءُوكُمۡ നിങ്ങളോട് തുടങ്ങിയിരിക്കുന്നു, ആരംഭിച്ചത് أَوَّلَ مَرَّةٍ ഒന്നാം (ആദ്യ) പ്രാവശ്യം (ആദ്യംതന്നെ) أَتَخۡشَوۡنَهُمۡ അവരെ നിങ്ങൾ ഭയപ്പെടുകയാണോ, ഭയപ്പെടുന്നോ فَٱللَّهُ എന്നാൽ അല്ലാഹു أَحَقُّ ഏറ്റം അർഹൻ أَن تَخۡشَوۡهُ അവനെ നിങ്ങൾ ഭയപ്പെടുവാൻ إِن كُنتُم നിങ്ങളാണെങ്കിൽ مُّؤۡمِنِينَ സത്യവിശ്വാസികൾ 《14》 قَٰتِلُوهُمۡ അവരോട് നിങ്ങൾ യുദ്ധം ചെയ്യുവിൻ يُعَذِّبۡهُمُ അവരെ ശിക്ഷിക്കും ٱللَّهُ അല്ലാഹു بِأَيۡدِيكُمۡ നിങ്ങളുടെ കരങ്ങളാൽ وَيُخۡزِهِمۡ അവരെ അപമാനിക്കുക (വഷളാക്കുക) യും ചെയ്യും وَيَنصُرۡكُمۡ നിങ്ങളെ അവൻ സഹായിക്കുകയും ചെയ്യും عَلَيۡهِمۡ അവരുടെ മേൽ (എതിരിൽ) وَيَشۡفِ അവൻ ശമനം നൽകുകയും ചെയ്യും صُدُورَ നെഞ്ചു (ഹൃദയം) കൾക്ക് قَوۡمٖ مُّؤۡمِنِينَ സത്യവിശ്വാസികളായ ജനങ്ങളുടെ 《15》 وَيُذۡهِبۡ അവൻ നീക്കി (പോക്കി) കളയുകയും ചെയ്യും غَيۡظَ ക്ലേശം, രോഷം, ക്രോധം قُلُوبِهِمۡ അവരുടെ ഹൃദയങ്ങളുടെ وَيَتُوبُ ٱللَّهُ അല്ലാഹു പശ്ചാത്താപം സ്വീകരിക്കുകയും ചെയ്യും عَلَىٰ مَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവരുടെ وَٱللَّهُ عَلِيمٌ അല്ലാഹു അറിയുന്നവനാണ് حَكِيمٌ അഗാധജ്ഞനാണ്.

---

കരാറു നിശ്ചയങ്ങൾ ലംഘിക്കുക, റസൂലിനെ നാട്ടിൽനിന്ന് പുറത്താക്കാൻ ശ്രമി

ക്കുക, ആദ്യമായി ഇങ്ങോട്ടുവന്നു യുദ്ധം നടത്തുക മുതലായ അക്രമങ്ങൾ പ്രവർത്തിച്ച ആ ശത്രുക്കളോട് യുദ്ധം ചെയ്‌വാൻ എന്തിന് മടിക്കണം?! നിങ്ങൾ അവരെ ഭയപ്പെടുകയാണോ?! സത്യവിശ്വാസികൾക്ക് അല്ലാഹുവിനെ മാത്രമാണല്ലോ ഭയപ്പെടുവാനുള്ളത്. അവനാണല്ലോ നിങ്ങളോട് യുദ്ധം നടത്തണമെന്ന് പറയുന്നതും. ഇങ്ങിനെ സത്യവിശ്വാസികളെ അല്ലാഹു യുദ്ധത്തിന് പ്രേരിപ്പിക്കുകയും, അവർക്ക് അതിന് ആവേശവും ധൈര്യവും നൽകുകയുമാണ്. ഹുദൈബിയാ സന്ധിയിലെ നിശ്ചയങ്ങൾക്ക് വിരുദ്ധമായി, മുസ്‌ലിംകളോട് സഖ്യബന്ധത്തിലായിരുന്ന ബനൂ ഖുസാഅഃ ( **خزاعة** ) ഗോത്രത്തിനെതിരിൽ, തങ്ങളോട് സഖ്യബന്ധമുണ്ടായിരുന്ന ബനൂ ബക്റിനെ ക്വുറൈശികൾ സഹായിക്കുകയുണ്ടായി. റസൂൽ തിരുമേനിﷺയെ നാട്ടിൽനിന്ന് ബഹിഷ്ക്കരിക്കുവാൻ അവർ ശ്രമം നടത്തുകയും ചെയ്തു. മുസ്‌ലിംകളുടെ നേരെ ആദ്യമായി അക്രമ മർദ്ദനങ്ങൾ അഴിച്ചുവിട്ടതും അവർ തന്നെ. അതെ, ഒന്നാമത്തെ യുദ്ധമായ ബദ്ർ യുദ്ധത്തിന് കാരണമുണ്ടാക്കിയത് അവരാണ്. അബൂസുഫ്‌യാനെയും സംഘത്തെയും രക്ഷിക്കാനാണ് അവർ മക്കയിൽനിന്ന് പുറപ്പെട്ടതെങ്കിലും, അവർ രക്ഷപ്പെട്ട വിവരം അറിഞ്ഞിട്ടും മടങ്ങിപ്പോകാതെ, ബദ്റിൽ വന്ന് പോർവിളി നടത്തുകയാണല്ലോ അവർ ചെയ്തത്. ഇതൊക്കെയാണ് അവരോട് യുദ്ധം നടത്തേണ്ടതിന്റെ ആവശ്യകതയായി അല്ലാഹു ചൂണ്ടിക്കാട്ടുന്നത്.

ഈ യുദ്ധാഹ്വാനം നിമിത്തം ഉണ്ടാകാൻ പോകുന്ന ഫലങ്ങളെയും അല്ലാഹു എടുത്തുപറഞ്ഞിരിക്കുന്നു.

(1) നിങ്ങളുടെ കൈക്ക് അല്ലാഹു അവരെ ശിക്ഷിക്കും. യുദ്ധത്തിൽ വെച്ച് വധവും, ബന്ധനവും പരാജയവും അനുഭവിക്കുന്നത് ഇഹത്തിൽ വെച്ചുള്ള ശിക്ഷയാണല്ലോ.

(2) അല്ലാഹു അവരെ അപമാനപ്പെടുത്തും. ഒന്നാമത് പറഞ്ഞ സംഗതിയുടെ അനിവാര്യഫലമാണിത്.

(3) നിങ്ങളെ അല്ലാഹു സഹായിക്കും. അല്ലാഹുവിന്റെ സഹായം ലഭിക്കുന്നപക്ഷം വിജയം നിങ്ങൾക്ക് തന്നെയായിരിക്കുമല്ലോ.

(4) സത്യവിശ്വാസികളുടെ മനസ്സിന് ആശ്വാസം നൽകും. മേൽപറഞ്ഞ മൂന്ന് കാര്യങ്ങളും ഉണ്ടാകുന്നതോടുകൂടി ഇതുവരെ അവർ അനുഭവിച്ചുകൊണ്ടിരുന്ന മനോവേദനകൾക്ക് ശമനം വരുക സ്വാഭാവികമാണല്ലോ.

(5) സത്യവിശ്വാസികളുടെ ഹൃദയങ്ങളിലുള്ള ക്ലേശത്തെ നീക്കിക്കളയും. അവരുടെ അമർഷവും മനോവേദനയും നീക്കി അവർക്ക് പൊതുവെ ആശ്വാസവും സമാധാനവും നൽകുമെന്നുദ്ദേശ്യം. യുദ്ധത്തിൽ പങ്കുവഹിച്ചവരും അല്ലാത്തവരും ഈ രണ്ടു വിഷയത്തിലും ഭാഗഭാക്കായിരിക്കുന്നതുകൊണ്ടാണ് അവസാനത്തെ രണ്ട് കാര്യങ്ങളെക്കുറിച്ച് പറഞ്ഞപ്പോൾ, മുൻ വാക്യങ്ങളിലെ ശൈലിയനുസരിച്ച് 'നിങ്ങളുടെ ഹൃദയങ്ങൾ' എന്ന് പറയാതെ 'സത്യവിശ്വാസികളായ ജനങ്ങളുടെ ഹൃദയങ്ങൾ' എന്ന് പറഞ്ഞിരിക്കുന്നതും.

أَمْ حَسِبْتُمْ أَن تُتْرَكُوا۟ وَلَمَّا يَعْلَمِ ٱللَّهُ ٱلَّذِينَ جَٰهَدُوا۟ مِنكُمْ وَلَمْ

**《16》 അതല്ല, നിങ്ങൾ കണക്കാക്കിയോ, നിങ്ങൾ (വെറുതെ) ഉപേക്ഷിക്കപ്പെടുമെന്ന്? നിങ്ങളിൽനിന്ന് സമരം ചെയ്യുകയും, അല്ലാഹുവിനും, അവന്റെ റസൂലിനും, സത്യവിശ്വാസി**

يَتَّخِذُواْ مِن دُونِ ٱللَّهِ وَلَا رَسُولِهِۦ وَلَا ٱلْمُؤْمِنِينَ وَلِيجَةً ۚ وَٱللَّهُ خَبِيرٌۢ بِمَا تَعْمَلُونَ ﴿١٦﴾

**കൾക്കും പുറമെ ഒരു രഹസ്യക്കൂട്ടുകെട്ട് ഉണ്ടാക്കിയിട്ടില്ലാതിരിക്കുകയും ചെയ്തവരെ അല്ലാഹു (പ്രത്യക്ഷത്തിൽ കണ്ട്) അറിയാത്ത സ്ഥിതിക്ക്!**

**അല്ലാഹുവാകട്ടെ, നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായറിയുന്നവനാകുന്നു.**

﴾16﴿ أَمْ അതല്ല, അഥവാ, അതോ حَسِبْتُمْ നിങ്ങൾ കണക്കാക്കി (ഗണിച്ചു- കരുതി)യോ أَنْ تُتْرَكُوا നിങ്ങൾ വിടപ്പെടു (ഉപേക്ഷിക്കപ്പെട്ടു) മെന്ന് وَلَمَّا يَعْلَمِ അറിയാത്ത സ്ഥിതിക്ക്, അറിയാതെ اللَّهُ അല്ലാഹു الَّذِينَ جَاهَدُوا സമരം ചെയ്തവരെ مِنْكُمْ നിങ്ങളിൽ നിന്ന് وَلَمْ يَتَّخِذُوا അവർ ഉണ്ടാക്കിയിട്ടുമില്ല مِنْ دُونِ اللَّهِ അല്ലാഹുവിനു പുറമെ, അല്ലാഹുവിനെ കൂടാതെ وَلَا رَسُولِهِ അവന്റെ റസൂലിനും (പുറമെ) ഇല്ല وَلَا الْمُؤْمِنِينَ സത്യവിശ്വാസികൾക്കും (പുറമെ) ഇല്ല وَلِيجَةً ഒരു രഹസ്യക്കൂട്ടുകെട്ട്, സ്വകാര്യബന്ധുവെ, ഉള്ളുകള്ളിക്കാരെ وَاللَّهُ അല്ലാഹു خَبِيرٌ സൂക്ഷ്മമമായി അറിയുന്നവനാണ് بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി

സമരങ്ങളും യുദ്ധങ്ങളും നടത്തുവാൻ കൽപിക്കുന്നതിലടങ്ങിയ ഒരു പ്രധാന രഹസ്യം അല്ലാഹു ചൂണ്ടിക്കാട്ടുകയാണ്. അതായത്, അല്ലാഹുവിന്റെ കൽപനകൾ അനുസരിക്കുകയും, അതിന് വേണ്ടിവരുന്ന ത്യാഗങ്ങളും ബുദ്ധിമുട്ടുകളും സഹിക്കുകയും ചെയ്വാൻ ആത്മാർഥമായി മുന്നോട്ട് വരുന്നവർ ആരാണ്, അതിന് തയ്യാറില്ലാത്തവർ ആരാണ് എന്ന് വേർതിരിഞ്ഞു കാണുവാനുള്ള ഒരു പരീക്ഷണമാണിത്. അതുകൊണ്ട് അല്ലാഹുവിനോടും, റസൂലിനോടും, സത്യവിശ്വാസികളോടും ഉണ്ടായിരിക്കേണ്ടുന്ന ബന്ധത്തിന് നിരക്കാത്ത കൂട്ടുകെട്ടുകളിൽ നിന്നും, സ്വകാര്യബന്ധങ്ങളിൽനിന്നും വിമുക്തരായിക്കൊണ്ട് അല്ലാഹുവിന്റെ മാർഗത്തിൽ സമരം നടത്തുന്നവരും, അല്ലാത്തവരും തമ്മിൽ പ്രത്യക്ഷത്തിൽ വേർതിരിഞ്ഞുകാണാതെ-നിങ്ങൾ സത്യവിശ്വാസികളാണെന്നും മുസ്ലിംകളാണെന്നും അവകാശപ്പെട്ടത് കൊണ്ടു മാത്രം-നിങ്ങളെ ഒഴിവാക്കി വിടുമെന്ന് നിങ്ങൾ കരുതേണ്ട; അത് സംഭവിക്കുവാൻ പോകുന്നില്ല. എന്നു സാരം. മറ്റൊരിടത്ത് അല്ലാഹു പറയുന്നു: أَحَسِبَ النَّاسُ أَنْ يُتْرَكُوا أَنْ يَقُولُوا آمَنَّا وَهُمْ لَا يُفْتَنُونَ (സാരം: ഞങ്ങൾ വിശ്വസിച്ചു എന്ന് പറയുന്നത് കൊണ്ട് മാത്രം തങ്ങൾ പരീക്ഷിക്കപ്പെടാതെ ഉപേക്ഷിക്കപ്പെടുമെന്ന് മനുഷ്യർ കണക്കാക്കിയിരിക്കുന്നുവോ?! (29:2)

ചെറുത്-വലുത്, ഭൂത-വർത്തമാന-ഭാവി, രഹസ്യം-പരസ്യം എന്നിങ്ങനെയുള്ള വ്യത്യാസമില്ലാതെ എല്ലാ കാര്യങ്ങളും സസൂക്ഷ്മം അറിയുന്നവനാണ് അല്ലാഹു. അവന്റെ അറിവിനെതിരായി ഒരു അണുത്തൂക്കവും സംഭവിക്കുകയുമില്ല. എന്നിരിക്കെ, സമരം ചെയ്യുന്നവരെയും അല്ലാത്തവരെയും അവന് തിരിച്ചറിയുവാനാണ് ഇങ്ങനെയുള്ള പരീക്ഷണങ്ങൾ എന്ന് പറയുന്നതിന്റെ അർഥമെന്താണെന്ന് വല്ലവർക്കും സംശയം തോന്നിയേക്കാം. രണ്ട് യാഥാർത്ഥ്യങ്ങൾ ഓർത്തിരുന്നാൽ, ഈ സംശയം അസ്ഥാനത്താണെന്ന് സ്വയം ബോധ്യപ്പെടും.

(1) സംഭവിച്ചുകഴിഞ്ഞിട്ടില്ലാത്ത ഭാവി കാര്യങ്ങളെപ്പറ്റി അവ ഇന്നിന്ന പ്രകാരമേ സംഭവിക്കൂ എന്ന് അല്ലാഹുവിനറിയാം. പക്ഷേ, അത് അനുഭവത്തിലും പ്രവർത്തനരംഗത്തും പ്രത്യക്ഷപ്പെട്ടുകാണലും, സംഭവിക്കുമ്പോൾ ഇന്നിന്ന പ്രകാരമായിരിക്കും അത് സംഭവിക്കുക എന്നു മുൻകൂട്ടി അറിഞ്ഞിരിക്കലും വെവ്വേറെ കാര്യങ്ങളാണ്.

(2) മനുഷ്യൻ ചെയ്യുന്ന കാര്യങ്ങൾക്കനുസരിച്ചാണ് അല്ലാഹു അവന് പ്രതിഫലം നൽകുന്നത്. അഥവാ ഇന്നിന്ന പ്രകാരത്തിലായിരിക്കുമെന്നുള്ള അല്ലാഹുവിന്റെ അറിവിന്റെ അടിസ്ഥാനത്തിലല്ല അത്. അതുകൊണ്ട് ഓരോരുത്തന്റെയും നന്മതിന്മകൾ കണക്കാക്കപ്പെടുന്നതിന് അവ അവന്റെ പ്രവർത്തന രംഗത്ത് തന്നെ പ്രകടമായിക്കാണേണ്ടിയിരിക്കുന്നു. الله اعلم

## വിഭാഗം - 3

مَا كَانَ لِلْمُشْرِكِينَ أَن يَعْمُرُوا۟ مَسَـٰجِدَ ٱللَّهِ شَـٰهِدِينَ عَلَىٰٓ أَنفُسِهِم بِٱلْكُفْرِ ۚ أُو۟لَـٰٓئِكَ حَبِطَتْ أَعْمَـٰلُهُمْ وَفِى ٱلنَّارِ هُمْ خَـٰلِدُونَ ﴿١٧﴾

﴾17﴿ **മുശ്‌രിക്കുകൾക്ക് അല്ലാഹുവിന്റെ പള്ളികളെ പരിപാലിക്കുവാൻ പാടുള്ളതല്ല; (അവർ) തങ്ങളുടെ സ്വന്തങ്ങളുടെ മേൽ അവിശ്വാസത്തെപ്പറ്റി സാക്ഷ്യം വഹിക്കുന്നവരായിക്കൊണ്ട്.**

**അക്കൂട്ടർ-അവരുടെ കർമങ്ങൾ പൊളിഞ്ഞു (നിഷ്ഫലമായി) പോയിരിക്കുന്നു. നരകത്തിലാകട്ടെ, അവർ സ്ഥിരവാസികളുമായിരിക്കും.**

إِنَّمَا يَعْمُرُ مَسَـٰجِدَ ٱللَّهِ مَنْ ءَامَنَ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ وَأَقَامَ ٱلصَّلَوٰةَ وَءَاتَى ٱلزَّكَوٰةَ وَلَمْ يَخْشَ إِلَّا ٱللَّهَ ۖ فَعَسَىٰٓ أُو۟لَـٰٓئِكَ أَن يَكُونُوا۟ مِنَ ٱلْمُهْتَدِينَ ﴿١٨﴾

﴾18﴿ **നിശ്ചയമായും, അല്ലാഹുവിന്റെ പള്ളികളെ പരിപാലിക്കുക- അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും, നമസ്കാരം നിലനിറുത്തുകയും, സക്കാത്ത് കൊടുക്കുകയും, അല്ലാഹുവിനെയല്ലാതെ ഭയപ്പെടാതിരിക്കുകയും ചെയ്തവർ മാത്രമാകുന്നു. [അവർക്കേ അതിനർഹതയുള്ളൂ] എന്നാൽ, അക്കൂട്ടർ സന്മാർഗം പ്രാപിച്ചവരുടെ കൂട്ടത്തിലായിത്തീർന്നേക്കാം.**

---

﴾17﴿ مَا كَانَ ആവുകയില്ല, ആകാവതല്ല, പാടില്ല, നിവൃത്തിയില്ല لِلْمُشْرِكِينَ മുശ്‌രിക്കുകൾക്ക് أَن يَعْمُرُوا അവർ പരിപാലിക്കു (ശുശ്രൂഷിക്കു-സംരക്ഷിക്കു) വാൻ مَسَاجِدَ പള്ളികളെ اللَّهِ അല്ലാഹുവിന്റെ شَاهِدِينَ സാക്ഷ്യം വഹിക്കുന്നവരായിക്കൊണ്ട് عَلَىٰ أَنفُسِهِمْ തങ്ങളുടെ സ്വന്തങ്ങളുടെ (തങ്ങളുടെ തന്നെ) മേൽ بِالْكُفْرِ കുഫ്റിന്,

അവിശ്വാസത്തെപ്പറ്റി أُولَٰئِكَ അക്കൂട്ടർ حَبِطَتْ പൊളിഞ്ഞിരിക്കുന്നു, നിഷ്ഫലമായി أَعْمَالُهُمْ അവരുടെ പ്രവൃത്തി (കർമം) കൾ وَفِي النَّارِ നരകത്തിൽ هُمْ അവർ خَالِدُونَ സ്ഥിരവാസികളാണ് ﴾18﴿ إِنَّمَا നിശ്ചയമായും തന്നെ (മാത്രം) يَعْمُرُ പരിപാലിക്കും, ശുശ്രൂഷിക്കും مَسَاجِدَ اللَّهِ അല്ലാഹുവിന്റെ പള്ളികളെ مَنْ آمَنَ വിശ്വസിച്ചവർ (തന്നെ-മാത്രം) بِاللَّهِ അല്ലാഹുവിലും وَالْيَوْمِ الْآخِرِ അന്ത്യദിനത്തിലും وَأَقَامَ നിലനി റുത്തുകയും ചെയ്തു الصَّلَاةَ നമസ്കാരം وَآتَى الزَّكَاةَ സക്കാത്ത് കൊടുക്കുകയും ചെയ്തു وَلَمْ يَخْشَ ഭയപ്പെട്ടതുമില്ല إِلَّا اللَّهَ അല്ലാഹുവിനെയല്ലാതെ فَعَسَىٰ എന്നാൽ (അപ്പോൾ) ആയേക്കാം أُولَٰئِكَ അക്കൂട്ടർ أَنْ يَكُونُوا അവരായിരിക്കുക مِنَ الْمُهْتَدِينَ സന്മാർഗം പ്രാപിച്ചവരിൽപെട്ട(വർ)

---

നാലു മാസത്തിലധികം അവധിവെച്ച കരാർ നിലവിലുള്ളവരൊഴിച്ച് മറ്റെല്ലാ മുശ്‌രിക്കുകൾക്കും നാലുമാസത്തെ ഒഴിവ് നൽകുകയും, പിന്നീട് സന്ധിയില്ലാ സമരമായിരിക്കുമെന്ന് പ്രഖ്യാപിക്കുകയും ചെയ്തുകൊണ്ടാണല്ലോ സൂറത്തിന്റെ തുടക്കം. തുടർന്നുകൊണ്ട് ഈ പ്രഖ്യാപനത്തിന് ആസ്പദമായ കാരണങ്ങളും വിവരിച്ചു. എന്നാൽ കഅ്ബഃയുടെ സംരക്ഷണം, ശുശ്രൂഷ, ഹജ്ജിനു വരുന്നവർക്കുള്ള വെള്ളം എത്തിച്ചുകൊടുക്കൽ മുതലായ ചില നല്ല കാര്യങ്ങൾ അവർ നടത്തിവന്നിരുന്നു. അതിൽ അവർ അഭിമാനം കൊള്ളുകയും ചെയ്തിരുന്നു. ആ സ്ഥിതിക്ക് ആ പ്രഖ്യാപനത്തിന്റെ ന്യായതയെക്കുറിച്ചു സംശയിക്കപ്പെടുവാനിടയുണ്ട്.. 'ഞങ്ങളുടെ നന്മകളെ നിങ്ങൾ മൂടിവെക്കുകയും, തിൻമകളെ നിങ്ങൾ എടുത്തുപറയുകയും ചെയ്യുന്നു' വെന്ന് അവർക്ക് ആക്ഷേപമുണ്ടായിരുന്നതായും പറയപ്പെടുന്നു. പ്രസ്തുത നൻമകളെ സമ്മതിച്ചുകൊണ്ടുതന്നെ, അതിനുള്ള മറുപടിയാണ് ഈ വചനങ്ങളിലും അടുത്ത ചില വചനങ്ങളിലും കാണുന്നത്.

കഅ്ബഃയുടെ ശുശ്രൂഷകൻമാരും പരിപാലകൻമാരുമായിരുന്നു അവരെന്നുള്ളത് ശരി. പക്ഷേ, അല്ലഹുവിനെ മാത്രം ആരാധിക്കുകയും അവന്റെ നാമം സ്മരിക്കുകയും ചെയ്വാൻ വേണ്ടി സ്ഥാപിക്കപ്പെടുന്നതാണ് പള്ളികൾ. ഇവരാകട്ടെ, പ്രത്യക്ഷത്തിൽ തന്നെ ബഹുദൈവാരാധകൻമാരും വിഗ്രഹാരാധകൻമാരുമാണ്. എന്നിരിക്കെ, പള്ളികളുടെ ശുശ്രൂഷ, മേൽനോട്ടം, അവയിൽവെച്ചുള്ള ആരാധനാകർമങ്ങൾ എന്നിങ്ങനെയുള്ള പരിപാലനങ്ങൾ അവരോട് യോജിക്കുന്ന കാര്യങ്ങളല്ല. അതിനവർക്ക് അർഹതയുമില്ല. പള്ളികളിൽവെച്ച് ഏറ്റവും വലിയ പള്ളി കഅ്ബഃയാണല്ലോ. അപ്പോൾ അതിന്റെ പരിപാലനകൃത്യം വിശേഷിച്ചും അവർക്ക് പാടില്ലാത്തതാണ്. അല്ലാഹുവിലും അന്ത്യനാളിലും വിശ്വസിക്കുകയും, നമസ്കാരം സക്കാത്ത് മുതലായ നിർബന്ധ കാര്യങ്ങൾ അനുഷ്ഠിക്കുകയും അല്ലാഹുവിനെ മാത്രം ഭയപ്പെടുകയും ചെയ്യുന്ന സത്യവിശ്വാസികൾക്ക് മാത്രമേ അതിനവകാശമുള്ളൂ. ഇതാണ് അല്ലാഹു പറഞ്ഞതിന്റെ താൽപര്യം.

'പരിപാലിക്കുക' എന്ന് ഇവിടെ വിവർത്തനം ചെയ്തിരിക്കുന്നത് يَعْمُرُ (യഅ്മുറു) എന്ന ക്രിയാരൂപത്തെയാകുന്നു. ഇതിന്റെ ധാതുനാമമാണ് അടുത്ത വചനത്തിൽ കാണുന്ന عِمَارَة (ഇമാറത്ത്) എന്ന പദം. ഈ ക്രിയയുടെ കർത്താവ്, കർമം

(الفَاعِل والمَفْعُول) എന്നിവയുടെ വ്യത്യാസമനുസരിച്ച് പരിപാലനത്തിന്റെ സ്വഭാവ ത്തിലും വ്യത്യാസമുണ്ടായിരിക്കും. പള്ളികളെക്കുറിച്ചു പറയുമ്പോൾ രണ്ടു തരത്തി ലുള്ള അർത്ഥത്തിൽ അത് ഉപയോഗപ്പെടാം.

(1) കെട്ടിടത്തിന്റെ കേടുപാടുകൾ നന്നാക്കുക, ഭരണവും നടത്തിപ്പും കൈകാര്യം ചെയ്യുക മുതലായ ബാഹ്യമായ ശുശ്രൂഷകൾ.

(2) സന്ദർശിച്ചും, പ്രാർത്ഥന, നമസ്കാരം മുതലായ ആരാധനാ കർമങ്ങൾ നടത്തിയും അവയുടെ സ്ഥാപനോദ്ദേശ്യങ്ങളെ സജീവമാക്കുക. ഈ രണ്ടാമത്തെ അർത്ഥത്തിലുള്ള പരിപാലനമാണ് ഇവിടെ പ്രധാനമായും ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്. ഒന്നാമത്തെ അർത്ഥ ത്തിലുള്ള പരിപാലനത്തിന്റെ സ്ഥിതിയും ഇതിൽ നിന്ന് ഭിന്നമല്ലെന്ന് വ്യക്തമാണ്. പള്ളി നിർമാണത്തിന്റെയും നടത്തിപ്പിന്റെയും ലക്ഷ്യം അതിൽവെച്ചു അല്ലാഹുവിനെ മാത്രം ആരാധിക്കലും അതുമായി ബന്ധപ്പെട്ട കാര്യങ്ങളുമാണല്ലോ.

പള്ളിയുടെ നിർമാണത്തിലും ഭരണത്തിലും അമുസ്ലിംകൾക്ക് പങ്കുണ്ടായിക്കൂടാ എന്ന് ഈ വചനത്തിന്റെ അർത്ഥവ്യാപ്തിയിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. പല മഹാൻമാരും ഇവിടെ അത് പ്രസ്താവിച്ചു കാണാം. ഇന്നത്തെ പൊതുപരിതഃസ്ഥിതി കൾ നോക്കുമ്പോൾ പഴുത് വെച്ചു കൊടുക്കൽ കൂടിയായിരിക്കും. ഇതിന് ചില ഉദാഹ രണങ്ങൾ ചില രാജ്യങ്ങളിൽ സംഭവിച്ചു കഴിഞ്ഞതുമാണ്. അമുസ്ലിംകളായ തൊഴി ലാളികളെയും കൂലിക്കാരെയും പള്ളിസംബന്ധമായ പ്രവർത്തനങ്ങളിൽ ഉപയോഗപ്പെ ടുത്തുന്നതിന് ഇതൊന്നും ബാധകമാകുന്നതല്ലതാനും. അമുസ്ലിംകൾ പള്ളിയിൽ പ്രവേ ശിക്കുന്നത് സംബന്ധമായ ഏതാനും വിവരങ്ങൾ താഴെ 28-ാം വചനത്തിന്റെ വ്യാഖ്യാ നത്തിൽ കാണാം. പള്ളി പരിപാലനത്തെ (عمارة المسجد)പ്പറ്റി ഇബ്നു കഥീർ (റ) പറഞ്ഞ ചില വാക്കുകൾ വളരെ ശ്രദ്ധേയമാകുന്നു. അദ്ദേഹം പറയുന്നു: അവയെ പരി പാലിക്കുക എന്നു പറഞ്ഞതിന്റെ ഉദ്ദേശ്യം, അവയെ മോടി കൂട്ടുകയും, അവയുടെ ആകൃതി നിലനിർത്തുകയും ചെയ്യുക എന്നുള്ളതല്ല. അവയെ പരിപാലിക്കൽ, അവ യിൽവെച്ചു അല്ലാഹുവിനെ സ്മരിക്കുകയും, അവന്റെ 'ശറഇ' നെ (മതനിയമങ്ങളെ) അതിൽ നിലനിർത്തുകയും, ശിർക്കിൽ നിന്നും മ്ളേച്ഛമായ കാര്യങ്ങളിൽ നിന്നും അവയെ ശുദ്ധമാക്കുകയും ചെയ്യുന്നത് മുഖേനയാണുണ്ടാകുന്നത്.'

പള്ളികളുടെ സ്ഥാപന ലക്ഷ്യത്തിനുതന്നെ വിരുദ്ധമായി കുഫ്റിന്റെ (അവിശ്വാസ ത്തിന്റെ) വാക്കുകളും, പ്രവർത്തികളും മുഖേന, തങ്ങൾ അവിശ്വാസികളാണെന്ന് വ്യക്ത മായി തെളിയിച്ചുകൊണ്ടിരിക്കുന്നവരാണ് മുശ്രിക്കുകൾ. എന്നിരിക്കെ, പള്ളിപരിപാല നവും, അവരും തമ്മിൽ എങ്ങിനെ പൊരുത്തപ്പെടും?! രണ്ടും പരസ്പര വിരുദ്ധമാണല്ലോ എന്നത്രെ شَاهِدِينَ عَلَىٰٓ أَنفُسِهِم بِٱلْكُفْرِ (തങ്ങളുടെ സ്വന്തം ദേഹങ്ങളുടെമേൽ അവി ശ്വാസത്തിന് സാക്ഷ്യം വഹിക്കുന്നവരായിക്കൊണ്ട്) എന്ന വാക്യം ചൂണ്ടിക്കാട്ടുന്നത്. മേൽപറഞ്ഞ പ്രകാരമുള്ള ഗുണങ്ങളോടുകൂടിയവർക്കാണ് യഥാർത്ഥത്തിൽ പള്ളിപരി പാലനത്തിന് അർഹതയുള്ളതെങ്കിലും ഇസ്ലാമിന്റെ ചില വിധിവിലക്കുകൾ പാലിക്കു ന്നില്ലെന്ന കാരണത്താൽ, മുസ്ലിംകളായ വ്യക്തികൾ പള്ളിപരിപാലനത്തിൽ പങ്കുവ ഹിക്കാനുള്ള അവകാശം-കുഫ്റിന്റെതായ അടയാളമൊന്നും അയാളിൽ പ്രത്യക്ഷപ്പെ

ടാത്ത കാലത്തോളം- തടയപ്പെട്ടുകൂടാ എന്ന് ഇതിൽ നിന്ന് മനസ്സിലാക്കാം.الله اعلم

അല്ലാഹുവിനെയല്ലാതെ ഭയപ്പെടാതിരിക്കുക ( وَلَمْ يَخْشَ إِلَّا اللَّهَ ) എന്ന് പറഞ്ഞത് കൊണ്ടുദ്ദേശ്യം അല്ലാഹുവിന്റെ വിധിവിലക്കുകൾ പാലിക്കുന്നതിലും മതപരമായ കടമകൾ നിർവഹിക്കുന്നതിലും മറ്റാരെയും ഭയപ്പെടാതിരിക്കുകയാണ് എന്ന് സാമാന്യമായിപ്പറയാം. എന്നല്ലാതെ, വല്ല ആപത്തുകൾ വരുന്നതിനെക്കുറിച്ചോ, ക്രൂരജന്തുക്കൾ മുതലായവയെക്കുറിച്ചോ ഭയമുണ്ടാകാതിരിക്കുക എന്നല്ല; ഇമാം ബൈദ്വാവീ (റ) മുതലായവർ ചൂണ്ടിക്കാട്ടിയതുപോലെ പ്രകൃത്യാ മനുഷ്യനിൽ ഉണ്ടായിത്തീരുന്ന ഒരു സ്വഭാവമാണത്. ബുദ്ധിയുള്ള ഒരാളിലും അതുണ്ടാകാതിരിക്കയില്ല خَشْيَة (ഖശ്‌യത്ത്) എന്ന ധാതുവിന്റെ അർത്ഥം ഭയപ്പാട്, പേടി, സൂക്ഷ്മത' എന്നൊക്കെയാണെങ്കിലും ഭക്തി ബഹുമാനത്തോടുകൂടിയുള്ള ഭയപ്പാടിലാണ് അതിന്റെ പ്രയോഗമെന്ന് ഇമാം റാഗിബ് (റ) വ്യക്തമാക്കിയിട്ടുള്ളതും പ്രസ്താവ്യമാകുന്നു.

പള്ളി നിർമാണം, പള്ളിപരിപാലനം എന്നീ വിഷയങ്ങളെ സംബന്ധിക്കുന്ന ഹദീഥുകൾ പലതും കാണാം. ഉദാഹരണാർത്ഥം ചിലത് നമുക്കിവിടെ ഓർമിക്കാം:

(1) നബിﷺ പ്രസ്താവിച്ചതായി ഉഥ്മാൻ (റ) ഉദ്ധരിക്കുന്നു: 'ആരെങ്കിലും അല്ലാഹുവിന് ഒരു പള്ളി സ്ഥാപിച്ചാൽ അല്ലാഹു അവന് സ്വർഗത്തിൽ ഒരു വീട് സ്ഥാപിക്കുന്നതാണ്. (ബു.മു. തി) റസൂൽ തിരുമേനിﷺയുടെ പള്ളി ഉഥ്മാൻ(റ) പുതുക്കിപ്പണിയുകയും, അതിൽ ചില പരിഷ്കരണങ്ങൾ വരുത്തുകയും ചെയ്തതിനെപ്പറ്റി ചിലർ ആക്ഷേപിച്ചു പറഞ്ഞതിനദ്ദേഹം മറുപടി നൽകിയ അവസരത്തിലായിരുന്നു നബിﷺയിൽ നിന്ന് അദ്ദേഹം കേട്ട ഈ വചനം അദ്ദേഹം ഉദ്ധരിച്ചത്.

(2) നബിﷺ പ്രസ്താവിച്ചതായി അബൂഹുറയ്‌റഃ(റ) ഉദ്ധരിക്കുന്നു: 'ആരെങ്കിലും പള്ളിയിലേക്ക് പോകുകയോ വരുകയോ ചെയ്യുന്നതായാൽ, അവൻ പോകുമ്പോഴും വരുമ്പോഴുമെല്ലാം അവന് അല്ലാഹു സ്വർഗത്തിൽ വിരുന്ന് ഒരുക്കുന്നതാണ്. (ബു.മു.)

(3) അല്ലാഹുവിന്റെ തണലല്ലാത്ത മറ്റൊരു തണലും ഇല്ലാതിരിക്കുന്ന ദിവസം (ക്വിയാമത്തു നാളിൽ) അല്ലാഹുവിന്റെ തണൽ ലഭിക്കുന്ന ഏഴ് കൂട്ടരെപ്പറ്റി പ്രസ്താവിക്കുന്ന പ്രസിദ്ധമായ നബിവചനത്തിൽ 'ഹൃദയം പള്ളികളുമായി ബന്ധപ്പെട്ട ആളുകളെയാണ്' നബിﷺ ഒന്ന് എണ്ണിയിരിക്കുന്നത്. (ബു. മു)

(4) റസൂൽﷺ പറഞ്ഞതായി അബൂസഈദ് (റ) ഉദ്ധരിക്കുന്നു: 'ഒരു പുരുഷൻ പള്ളിയിലേക്കു പതിവായി പോകുന്നത് കണ്ടാൽ, അവന്റെ സത്യവിശ്വാസത്തിനു നിങ്ങൾ സാക്ഷ്യം വഹിച്ചുകൊള്ളുവിൻ.' പിന്നീട് തിരുമേനി ഈ (18-ാം) വചനം ഓതുകയും ചെയ്തു. (അ.തി.ജ)

(5) പള്ളിയിൽ അടിച്ചുവാരിയിരുന്ന - തൂപ്പുവേല ചെയ്തിരുന്ന-ഒരു സ്ത്രീ മരണപ്പെട്ടു. ആ സ്ത്രീയെ കാണാതായപ്പോൾ നബിﷺ അവരെപ്പറ്റി അന്വേഷിച്ചു. അവർ മരണപ്പെട്ടുവെന്നറിഞ്ഞപ്പോൾ, അവരുടെ പേരിൽ നമസ്കരിക്കുവാൻ വേണ്ടി എന്നെ ഒരു വിവരം അറിയിച്ചു കൂടായിരുന്നോ? എന്ന് പറഞ്ഞുകൊണ്ട് തിരുമേനി അവരുടെ ക്വബ്‌റിന്റെ അടുക്കൽ ചെന്ന് അവരുടെ പേരിൽ (ജനാസഃ) നമസ്കാരം നടത്തി. (ബു.മു.ദാ.ജ)

۞ أَجَعَلْتُمْ سِقَايَةَ ٱلْحَآجِّ وَعِمَارَةَ ٱلْمَسْجِدِ ٱلْحَرَامِ كَمَنْ ءَامَنَ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ وَجَـٰهَدَ فِى سَبِيلِ ٱللَّهِ

﴾19﴿ **ഹജ്ജ് ചെയ്യുന്നവർക്ക് കുടിക്കാൻ (വെള്ളം) കൊടുക്കലും, 'മസ്ജിദുൽ ഹറാമി' ന്റെ പരിപാലനവും (ചെയ്യുന്നവരെ) നിങ്ങൾ ആക്കുകയോ? -അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും അല്ലാഹുവിന്റെ മാർഗത്തിൽ സമരം നടത്തുകയും ചെയ്യുന്നവരെപ്പോലെ!**

لَا يَسْتَوُۥنَ عِندَ ٱللَّهِ ۗ وَٱللَّهُ لَا يَهْدِى ٱلْقَوْمَ ٱلظَّـٰلِمِينَ ﴿١٩﴾

**അവർ അല്ലാഹുവിന്റെ അടുക്കൽ സമൻമാരാകുകയില്ല. അല്ലാഹു, അക്രമികളായ ജനങ്ങളെ സൻമാർഗത്തിലാക്കുകയില്ല.**

---

﴾19﴿ أَجَعَلْتُمْ നിങ്ങൾ ആക്കിയോ, ആക്കുകയാണോ سِقَايَةَ കുടിക്കാൻ കൊടുക്കൽ, വെള്ളം നൽകൽ الْحَاجِّ ഹജ്ജ് ചെയ്യുന്നവന്, ഹജ്ജിന് വരുന്നവർക്ക് وَعِمَارَةَ പരിപാലനവും ശുശ്രൂഷയും الْمَسْجِدِ الْحَرَامِ മസ്ജിദുൽ ഹറാമിന്റെ كَمَنْ ഒരുവനെ (യാതൊരുവരെ)പ്പോലെ آمَنَ വിശ്വസിച്ചു بِاللَّهِ അല്ലാഹുവിൽ وَالْيَوْمِ الْآخِرِ അന്ത്യദിനത്തിലും وَجَاهَدَ സമരം ചെയ്യുകയും فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ നേർമാർഗത്തിൽ لَا يَسْتَوُونَ അവർ സമമാകുകയില്ല عِنْدَ اللَّهِ അല്ലാഹുവിങ്കൽ وَاللَّهُ അല്ലാഹുവാകട്ടെ لَا يَهْدِي നേർമാർഗ (സൻമാർഗ)ത്തിലാക്കുകയില്ല الْقَوْمَ ജനങ്ങളെ الظَّالِمِينَ അക്രമികളായ

---

മുമ്പ് ചൂണ്ടിക്കാട്ടിയതുപോലെ, മക്കാ മുശ്‌രിക്കുകൾ തങ്ങളുടെ ശ്രേഷ്ഠഗുണങ്ങളായി എണ്ണിവന്നിരുന്നതാണ് ഹാജ്ജുമാർക്ക് വെള്ളം എത്തിച്ചുകൊടുക്കുവാനുള്ള ഏർപ്പാടും, കഅ്ബഃയുടെ ശുശ്രൂഷയും. മക്കയിൽ അക്കാലത്ത് വെള്ളത്തിന് വളരെ ക്ഷാമമായിരുന്നതു കൊണ്ട് ഹജ്ജിന് വരുന്നവർക്ക് അതാതിടങ്ങളിൽ വെള്ളം എത്തിക്കുന്നത് വളരെ പ്രധാനപ്പെട്ട ഒരു ഏർപ്പാടായിരുന്നു. അതെല്ലാം നല്ലതും വേണ്ടപ്പെട്ടതുമായ കാര്യങ്ങളാണെങ്കിലും സത്യവിശ്വാസം സ്വീകരിക്കുകയും അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുകയും ചെയ്‌വാൻ താൽപര്യമില്ലാത്ത കാലത്തോളം അല്ലാഹുവിന്റെ അടുക്കൽ അതിന് നിലയും വിലയുമില്ലെന്ന് അല്ലാഹു മുശ്‌രിക്കുകളെ ഉൽബോധിപ്പിക്കുകയാണ്.

ٱلَّذِينَ ءَامَنُوا۟ وَهَاجَرُوا۟ وَجَـٰهَدُوا۟ فِى سَبِيلِ ٱللَّهِ بِأَمْوَٰلِهِمْ وَأَنفُسِهِمْ أَعْظَمُ دَرَجَةً عِندَ ٱللَّهِ ۚ

﴾20﴿ **വിശ്വസിക്കുകയും, 'ഹിജ്‌റഃ' പോകുകയും, അല്ലാഹുവിന്റെ മാർഗത്തിൽ തങ്ങളുടെ ധനം കൊണ്ടും, തങ്ങളുടെ ദേഹം കൊണ്ടും സമരം നടത്തുകയും ചെയ്തവർ, അല്ലാഹുവിന്റെ അടു**

وَأُولَٰٓئِكَ هُمُ ٱلۡفَآئِزُونَ ﴿٢٠﴾

ക്കൽ, പദവിയിൽ ഏറ്റവും മഹത്തായവരത്രെ.

അക്കൂട്ടർ തന്നെയാണ് ഭാഗ്യം പ്രാപിച്ചവരും.

يُبَشِّرُهُمۡ رَبُّهُم بِرَحۡمَةٖ مِّنۡهُ وَرِضۡوَٰنٖ وَجَنَّٰتٖ لَّهُمۡ فِيهَا نَعِيمٞ مُّقِيمٌ ﴿٢١﴾

﴿21﴾ അവരുടെ റബ്ബ് തന്റെ പക്കൽ നിന്നുള്ള ഒരു (മഹത്തായ) കാരുണ്യത്തെയും പ്രീതിയെയും അവർക്കായുള്ള ചില സ്വർഗങ്ങളെയും കുറിച്ചു അവരെ സന്തോഷവാർത്ത അറിയിക്കുന്നു. അതിൽ (ശാശ്വതമായി) നിലനിൽക്കുന്ന സുഖാനുഭവമുണ്ടായിരിക്കും.

خَٰلِدِينَ فِيهَآ أَبَدًاۚ إِنَّ ٱللَّهَ عِندَهُۥٓ أَجۡرٌ عَظِيمٞ ﴿٢٢﴾

﴿22﴾ അതിൽ എന്നെന്നും (അവർ) നിത്യവാസികളായിക്കൊണ്ട്, നിശ്ചയമായും അല്ലാഹു-അവന്റെ അടുക്കൽ മഹത്തായ പ്രതിഫലമുണ്ട്.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تَتَّخِذُوٓاْ ءَابَآءَكُمۡ وَإِخۡوَٰنَكُمۡ أَوۡلِيَآءَ إِنِ ٱسۡتَحَبُّواْ ٱلۡكُفۡرَ عَلَى ٱلۡإِيمَٰنِۚ وَمَن يَتَوَلَّهُم مِّنكُمۡ فَأُوْلَٰٓئِكَ هُمُ ٱلظَّٰلِمُونَ ﴿٢٣﴾

﴿23﴾ ഹേ, വിശ്വസിച്ചവരേ, നിങ്ങളുടെ പിതാക്കളും, സഹോദരങ്ങളും, സത്യവിശ്വാസത്തെക്കാൾ അവിശ്വാസത്തോട് ഇഷ്ടം കാണിക്കുന്ന പക്ഷം, അവരെ നിങ്ങൾ മിത്രങ്ങൾ (അഥവാ കൈകാര്യക്കാർ) ആക്കരുത്. നിങ്ങളിൽ നിന്ന് ആരെങ്കിലും അവരോട് മിത്രബന്ധം പുലർത്തുന്ന (അഥവാ അവർക്ക് കൈകാര്യ കർതൃത്വം നൽകുന്ന) പക്ഷം, അക്കൂട്ടർ തന്നെയാണ് അക്രമികൾ.

---

﴿20﴾ الَّذِينَ آمَنُوا വിശ്വസിച്ചവർ وَهَاجَرُوا ഹിജ്റഃ പോകുകയും ചെയ്തു وَجَاهَدُوا സമരം നടത്തുകയും ചെയ്തു فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ بِأَمْوَالِهِمْ തങ്ങളുടെ സ്വത്തുക്കൾ (ധനം) കൊണ്ട് وَأَنْفُسِهِمْ തങ്ങളുടെ ദേഹങ്ങൾകൊണ്ടും أَعْظَمُ വമ്പിച്ചവരാണ് دَرَجَةً പദവി, പദവിയിൽ عِنْدَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ وَأُولَٰئِكَ هُمُ അക്കൂട്ടർതന്നെ الْفَائِزُونَ ഭാഗ്യവാൻമാർ, വിജയികൾ ﴿21﴾ يُبَشِّرُهُمْ അവരെ സന്തോഷമറിയിക്കുന്നു رَبُّهُمْ അവരുടെ റബ്ബ് بِرَحْمَةٍ ഒരു കാരുണ്യത്തെപ്പറ്റി, കാരുണ്യംകൊണ്ട് مِنْهُ അവനിൽ നിന്നുള്ള وَرِضْوَانٍ പ്രീതികൊണ്ടും وَجَنَّاتٍ ചില സ്വർഗങ്ങൾ കൊണ്ടും لَهُمْ അവർക്കുള്ള, അവരുടേതായ فِيهَا അതിൽ

(അവയിൽ) ഉണ്ട് نَعِيمٌ സുഖാനുഭവം, സുഖജീവിതം مُقِيمٌ നിലനിൽക്കുന്ന ﴾22﴿ خَالِدِينَ നിത്യവാസികളായിക്കൊണ്ട് فِيهَا അതിൽ أَبَدًا എക്കാലവും, എന്നെന്നും إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عِنْدَهُ അവന്റെ അടുക്കലുണ്ട് أَجْرٌ കൂലി, പ്രതിഫലം عَظِيمٌ വമ്പിച്ച, മഹത്തായ ﴾23﴿ يَا أَيُّهَا الَّذِينَ آمَنُوا വിശ്വസിച്ചവരേ لَا تَتَّخِذُوا നിങ്ങൾ ആക്കരുത് آبَاءَكُمْ നിങ്ങളുടെ പിതാക്കളെ وَإِخْوَانَكُمْ നിങ്ങളുടെ സഹോദരങ്ങളെ (സഹോദരൻമാരെ)യും أَوْلِيَاءَ ബന്ധുക്കൾ, കൈകാര്യക്കാർ, ഉടയവർ إِنِ اسْتَحَبُّوا അവർ ഇഷ്ട (തൃപ്തി)പ്പെടുന്നപക്ഷം الْكُفْرَ അവിശ്വാസത്തെ عَلَى الْإِيمَانِ സത്യവിശ്വാസത്തെക്കാൾ, വിശ്വാസത്തിനെതിരെ وَمَنْ يَتَوَلَّهُمْ ആരെങ്കിലും (ആർ-വല്ലവനും) അവരോട് മിത്രബന്ധം പുലർത്തിയാൽ, അവർക്ക് കൈകാര്യം നൽകിയാൽ مِنْكُمْ നിങ്ങളിൽ നിന്ന് فَأُولَٰئِكَ എന്നാൽ അക്കൂട്ടർ هُمُ الظَّالِمُونَ അവർ തന്നെ അക്രമികൾ.

---

قُلْ إِن كَانَ ءَابَآؤُكُمْ وَأَبْنَآؤُكُمْ وَإِخْوَٰنُكُمْ وَأَزْوَٰجُكُمْ وَعَشِيرَتُكُمْ وَأَمْوَٰلٌ ٱقْتَرَفْتُمُوهَا وَتِجَٰرَةٌ تَخْشَوْنَ كَسَادَهَا وَمَسَٰكِنُ تَرْضَوْنَهَآ أَحَبَّ إِلَيْكُم مِّنَ ٱللَّهِ وَرَسُولِهِۦ وَجِهَادٍ فِى سَبِيلِهِۦ فَتَرَبَّصُوا۟ حَتَّىٰ يَأْتِىَ ٱللَّهُ بِأَمْرِهِۦ ۗ وَٱللَّهُ لَا يَهْدِى ٱلْقَوْمَ ٱلْفَٰسِقِينَ ﴿٢٤﴾

**﴾24﴿ (നബിയേ) പറയുക: 'നിങ്ങളുടെ പിതാക്കളും നിങ്ങളുടെ പുത്രൻമാരും, നിങ്ങളുടെ സഹോദരങ്ങളും, നിങ്ങളുടെ ഇണകളും, നിങ്ങളുടെ ബന്ധുകുടുംബങ്ങളും, നിങ്ങൾ സമ്പാദിച്ചുണ്ടാക്കിയ സ്വത്തുക്കളും, നിങ്ങൾ വിലയിടിവ് (അഥവാ ചിലവാകായ്മ) ഭയക്കുന്ന കച്ചവടവും, നിങ്ങൾ ഇഷ്ടപ്പെടുന്ന പാർപ്പിടങ്ങളുമാണ് അല്ലാഹുവിനെയും, അവന്റെ റസൂലിനെയും, അവന്റെ മാർഗത്തിൽ സമരം ചെയ്യുന്നതിനെയുംകാൾ (അധികം) നിങ്ങൾക്ക് പ്രിയങ്കരമെങ്കിൽ, എന്നാൽ അല്ലാഹു അവന്റെ കൽപന കൊണ്ടുവരുന്നതുവരെ നിങ്ങൾ കാത്തിരിക്കുവിൻ!**

**അല്ലാഹു തോന്നിയവാസികളായ ജനങ്ങളെ സൻമാർഗത്തിലാക്കുകയില്ല.**

---

﴾24﴿ قُلْ നീ പറയുക إِنْ كَانَ ആണെങ്കിൽ, ആയിരുന്നാൽ آبَاؤُكُمْ നിങ്ങളുടെ പിതാക്കൾ وَأَبْنَاؤُكُمْ നിങ്ങളുടെ പുത്രൻമാരും (മക്കളും) وَإِخْوَانُكُمْ നിങ്ങളുടെ സഹോദരങ്ങളും وَأَزْوَاجُكُمْ നിങ്ങളുടെ ഇണകളും (ഭാര്യാഭർത്താക്കളും) وَعَشِيرَتُكُمْ നിങ്ങളുടെ ബന്ധുകുടുംബവും وَأَمْوَالٌ സ്വത്തുക്കളും, ധനവും

اقْتَرَفْتُمُوهَا നിങ്ങളത് സമ്പാദിച്ചുണ്ടാക്കി, ദണ്ഡിച്ചുണ്ടാക്കിയ وَتِجَارَةٌ കച്ചവടവും, വ്യാപാരവും تَخْشَوْنَ നിങ്ങൾ ഭയപ്പെടുന്നു كَسَادَهَا അതിന്റെ ചിലവഴിയായ്മയെ, വില യിടിവ് وَمَسَاكِنُ പാർപ്പിടങ്ങളും تَرْضَوْنَهَا നിങ്ങളതിനെ ഇഷ്ടപ്പെടുന്നു أَحَبَّ അധികം പ്രിയപ്പെട്ടത്, ഇഷ്ടപ്പെട്ടത് إِلَيْكُم നിങ്ങൾക്ക് مِنَ اللَّهِ അല്ലാഹുവിനെക്കാൾ وَرَسُولِهِ അവന്റെ റസൂലിനെയും (കാൾ) وَجِهَادٍ സമരത്തെയും (കാൾ) فِي سَبِيلِهِ അവന്റെ മാർഗത്തിൽ فَتَرَبَّصُوا എന്നാൽ നിങ്ങൾ കാത്തിരിക്കുവിൻ, പ്രതീക്ഷിക്കു വിൻ حَتَّىٰ يَأْتِيَ വരുന്നതുവരെ اللَّهُ അല്ലാഹു بِأَمْرِهِ അവന്റെ കൽപനയും കൊണ്ട് وَاللَّهُ അല്ലാഹു لَا يَهْدِي അവൻ നേർമാർഗത്തിലാക്കുകയില്ല الْقَوْمَ ജനതയെ, ജന ങ്ങളെ الْفَاسِقِينَ തോന്നിയവാസികളായ, ദുർന്നടപ്പുകാരായ

---

സ്വന്തം പിതാക്കളോ, സ്വന്തം സഹോദരങ്ങളോ ആയിരുന്നാൽപോലും- അവർ സത്യ വിശ്വാസം സ്വീകരിക്കാതെ അവിശ്വാസം കൊണ്ട് തൃപ്തിപ്പെടുന്നപക്ഷം അവരുമായി മിത്രബന്ധം പുലർത്തുകയും അവരെ കൈകാര്യക്കാരാക്കിവെക്കുകയും ചെയ്തുകൂടാ എന്ന് സത്യവിശ്വാസികളോട് അല്ലാഹു കൽപിക്കുന്നു. മൽസരത്തിൽ കഴിയുന്ന അവി ശ്വാസികളോട് മൈത്രിയിലും കൂട്ടുകെട്ടിലും പെരുമാറുന്നതിനെപ്പറ്റി ഒന്നിലധികം സ്ഥലത്ത് ക്വുർആനിൽ അല്ലാഹു വിരോധിച്ചിരിക്കുന്നത് കാണാം. സൂഃ മുജാദിലഃയിൽ പറയുന്നു: അല്ലാഹുവിനോടും അവന്റെ റസൂലിനോടും മൽസരം കാണിക്കുന്നവരോട് അല്ലാഹുവിലും അവന്റെ റസൂലിലും വിശ്വസിക്കുന്ന ഒരുജനത സ്നേഹബന്ധം പുലർത്തുന്നതായി നീ കണ്ടെത്തുകയില്ല. അവർ തങ്ങളുടെ പിതാക്കളോ, പുത്രൻമാരോ, സഹോദരങ്ങളോ, ബന്ധുകുടുംബങ്ങളോ ആയിരുന്നാലും ശരി. അങ്ങിനെയുള്ളവരുടെ -സ്നേഹബന്ധം പുലർത്താത്തവരുടെ- ഹൃദയങ്ങളിൽ അല്ലാഹു സത്യവിശ്വാസം രേഖ പ്പെടുത്തിയിരിക്കുന്നു. അവന്റെ പക്കൽ നിന്നുള്ള ഒരു ആത്മാവ് മുഖേന അവൻ അവരെ ബലപ്പെടുത്തുകയും ചെയ്തിരിക്കുന്നു. (58:22)

കുടുംബബന്ധത്തെ ഓർത്തും, സ്വകുടുംബത്തിന്റെ അപ്രീതിയുണ്ടാകരുതെന്ന് കരുതിയും, സ്വത്തുക്കൾക്കൊ, പാർപ്പിടങ്ങൾക്കൊ നാശം സംഭവിക്കുമെന്ന് വിചാരിച്ചു മൊക്കെ ദുർബ്ബല വിശ്വാസികളായ ചില മുസ്ലിംകൾ യുദ്ധം ചെയ്വാനോ, ഹിജ്റഃ പോകാനോ ശ്രമിക്കാതെ ഒഴിഞ്ഞുനിൽക്കുന്നുണ്ടായിരുന്നു. അവരുടെ വിഷയത്തിലാണ് ഈ വചനങ്ങൾ അവതരിച്ചതെന്ന് പറയപ്പെടുന്നുണ്ടെങ്കിലും ഈ തത്വം എല്ലാ കാല ത്തുള്ളവർക്കും ബാധകം തന്നെയാണ്. അതായത് അല്ലാഹുവിന്റെ ദീനിനോട് മൽസരം പ്രകടിപ്പിച്ചുകൊണ്ടിരിക്കുന്നവർ അടുത്ത ബന്ധുക്കളായാലും അവരോട് ഹൃദയം ഇണ ങ്ങിക്കൊണ്ട് അണഞ്ഞബന്ധം പുലർത്തിക്കൊണ്ടിരിക്കുവാൻ സത്യവിശ്വാസികൾക്ക് ഒരു കാലത്തും പാടില്ലാത്തതാകുന്നു. മാതാപിതാക്കൾ മുശ്രിക്കുകളായിരുന്നാൽപോലും അവരോട് ഇഹത്തിൽ നന്നായി പെരുമാറണമെന്നും, അവിശ്വാസികളോടും നീതിയും മര്യാദയും പാലിക്കേണമെന്നും, നീതികേടും അക്രമവും ആരോടും പാടില്ലെന്നുമുള്ള കൽപനകൾ ഇപ്പറഞ്ഞതിന് എതിരല്ലതാനും.

കുടുംബബന്ധങ്ങളോ, സ്നേഹബന്ധങ്ങളോ, സ്വത്തുക്കളിലും ജീവിത സൗകര്യ ങ്ങളിലുമുള്ള താൽപര്യങ്ങളോ ഒന്നുംതന്നെ അല്ലാഹുവിന്റെയും റസൂലിന്റെയും വിധി വിലക്കുകൾ അനുസരിക്കുന്നതിനോ അല്ലാഹുവിന്റെ ദീനിനുവേണ്ടി സമരവും ത്യാഗവും

അനുഷ്ഠിക്കുന്നതിനോ തടസ്സമായിരിക്കുവാൻ പാടില്ല. അങ്ങിനെ തടസ്സമാകത്തക്കവണ്ണം അവക്ക് പ്രാധാന്യം കൽപിച്ചാൽ അതിന്റെ ഭവിഷ്യത്ത് വളരെ ആപൽക്കരമായിരിക്കുമെന്ന് സത്യവിശ്വാസികളോടുള്ള ഒരു താക്കീതാണ് 24-ാം വചനത്തിൽ കാണുന്നത്. 'അല്ലാഹു അവന്റെ കൽപനകൊണ്ട് വരുന്നത് വരെ കാത്തിരിക്കുവിൻ. ( فَتَرَبَّصُوا حَتَّى يَأْتِيَ اللَّهُ بِأَمْرِهِ ) എന്നുള്ള ആ കനത്ത താക്കീത് വിഷയത്തിന്റെ ഗൗരവമാണ് ചൂണ്ടിക്കാട്ടുന്നത്. ആ കൽപനകൊണ്ടുദ്ദേശ്യം ഇന്നതാണെന്നോ, അത് എപ്പോഴായിരിക്കുമെന്നോ അല്ലാഹു വെളിപ്പെടുത്തിയിട്ടില്ല. ഇഹത്തിൽവെച്ചും, പരത്തിൽവെച്ചും, അതിന്റെ ഭവിഷ്യത്ത് നിങ്ങൾ അനുഭവിക്കേണ്ടിവരുമെന്നും അത് നിങ്ങൾക്ക് താങ്ങാനാവാത്തതായിരിക്കുമെന്നുമത്രെ ആ വാക്ക് സൂചിപ്പിക്കുന്നത്. അല്ലാഹുവിന്റെയും റസൂലിന്റെയും ആജ്ഞാനിർദേശങ്ങളെക്കാൾ അത്തരം കാര്യങ്ങൾക്ക് പ്രാധാന്യം കൽപിച്ചുകൊണ്ടിരിക്കുന്നതു നിമിത്തം മുസ്‌ലിംകൾ അന്നും ഇന്നും എന്നും അനുഭവിച്ചുകൊണ്ടിരിക്കുന്ന ഐഹികമായ ഭവിഷ്യത്തുകൾ ബുദ്ധിയും വിശ്വാസവുമുള്ള ആർക്കും അജ്ഞാതമല്ലതന്നെ. അത്മൂലം ലോകത്തുവെച്ചുണ്ടാകാനിരിക്കുന്ന ഭവിഷ്യത്തുകളെപ്പറ്റി പ്രത്യേകം പറയേണ്ടതില്ലതാനും.

നബിﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു: 'എന്റെ ആത്മാവ് യാതൊരുവന്റെ കയ്യിലാണോ അവൻ തന്നെ സത്യം! നിങ്ങളിൽ ഒരാൾക്കും തന്നെ, അവന്റെ മാതാപിതാക്കളെയും, മക്കളെയും എല്ലാ മനുഷ്യരെയുംകാൾ ഇഷ്ടപ്പെട്ടവൻ ഞാനായിരിക്കുന്നതുവരെ അവൻ സത്യവിശ്വാസി ആയിരിക്കയില്ല.' (ബു.മു) ഒരിക്കൽ ഉമർ (റ) നബിﷺയോട് ഇങ്ങനെ പറയുകയുണ്ടായി: 'അല്ലാഹുവിനെതന്നെ സത്യം! അല്ലാഹുവിന്റെ റസൂലേ, അങ്ങുന്നാണ് എന്റെ ദേഹം ഒഴിച്ചുള്ള മറ്റെല്ലാറ്റിനെക്കാളും എനിക്കിഷ്ടപ്പെട്ട ആൾ. ' അപ്പോൾ റസൂൽﷺ പറഞ്ഞു; 'നിങ്ങളിലൊരാൾക്ക് അവന്റെ ദേഹത്തെക്കാളും ഇഷ്ടപ്പെട്ടവൻ ഞാനായിരിക്കുന്നതുവരെ അവൻ സത്യവിശ്വാസിയായിരിക്കയില്ല.' അപ്പോൾ ഉമർ (റ) പറഞ്ഞു: 'എന്നാൽ - ഇപ്പോൾ - അല്ലാഹുതന്നെ സത്യം! അങ്ങുന്ന് എനിക്ക് എന്റെ ദേഹത്തേക്കാൾ ഇഷ്ടപ്പെട്ടവനാകുന്നു.' അപ്പോൾ നബി തിരുമേനി പറഞ്ഞു: 'ഇപ്പോഴാണ്, ഉമറേ, തന്റെ വിശ്വാസം പരിപൂർണമായത്.' (അ.മു) അല്ലാഹുവിനെ സ്നേഹിക്കുകയും അനുസരിക്കുകയും ചെയ്യുന്നതിന്റെ അനിവാര്യ ഫലമാണല്ലോ റസൂലിനെ സ്നേഹിക്കലും അനുസരിക്കലും. അഥവാ അതു രണ്ടും അർത്ഥത്തിൽ ഒന്നു തന്നെ. മനുഷ്യന്റെ ഐഹികവും പാരത്രികവുമായ നന്മകൾക്കുള്ള ഏകനിദാനവും അതു തന്നെ. എന്നിരിക്കെ, അതിനെക്കാൾ ഉപരിയായി മറ്റൊരു കാര്യവും ഒരു യഥാർത്ഥ സത്യവിശ്വാസിക്ക് ഉണ്ടായിരിക്കുവാൻ പാടില്ലല്ലോ. 'ഇപ്പോഴാണ് ഉമറേ തന്റെ വിശ്വാസം പരിപൂർണമായത്' എന്ന തിരുവചനം ഈ വസ്തുതയാണ് ചൂണ്ടിക്കാട്ടുന്നത്. ഇതുതന്നെയാണ് സൂഃ അഹ്സാബിൽ النَّبِيُّ أَوْلَى بِالْمُؤْمِنِينَ مِنْ أَنفُسِهِمْ (നബി സത്യവിശ്വാസികളോട് അവരുടെ ദേഹങ്ങളെക്കാൾ അധികം ബന്ധപ്പെട്ടവനാകുന്നു. (33:6) എന്ന വാക്യം മുഖേന അല്ലാഹു അറിയിക്കുന്നത്.

## വിഭാഗം - 4

لَقَدْ نَصَرَكُمُ ٱللَّهُ فِى مَوَاطِنَ كَثِيرَةٍ ۙ وَيَوْمَ حُنَيْنٍ ۙ إِذْ

﴿25﴾ **വളരെ (യുദ്ധ) രംഗങ്ങളിൽ അല്ലാഹു നിങ്ങളെ സഹായിച്ചിട്ടുണ്ട്. ഹുനൈൻ (യുദ്ധ) ദിവസവും (സഹായിച്ചു): അതായത്, നിങ്ങളുടെ**

أَعْجَبَتْكُمْ كَثْرَتُكُمْ فَلَمْ تُغْنِ عَنكُمْ شَيْـًٔا وَضَاقَتْ عَلَيْكُمُ ٱلْأَرْضُ بِمَا رَحُبَتْ ثُمَّ وَلَّيْتُم مُّدْبِرِينَ ﴿٢٥﴾

(ആൾ) പെരുപ്പം നിങ്ങളെ സംതൃപ്തിപ്പെടുത്തിയിട്ട് അത് നിങ്ങൾക്ക് യാതൊന്നും പര്യാപ്തമാക്കാതിരുന്നപ്പോൾ; ഭൂമി വിശാലമായതോടെ അത് നിങ്ങൾക്ക് ഇടുക്കമാകുകയും ചെയ്തു. പിന്നീട് നിങ്ങൾ പിന്നോക്കം തിരിഞ്ഞോടുകയും ചെയ്തു.

ثُمَّ أَنزَلَ ٱللَّهُ سَكِينَتَهُۥ عَلَىٰ رَسُولِهِۦ وَعَلَى ٱلْمُؤْمِنِينَ وَأَنزَلَ جُنُودًا لَّمْ تَرَوْهَا وَعَذَّبَ ٱلَّذِينَ كَفَرُوا۟ ۚ

﴾26﴿ പിന്നെ, അല്ലാഹു അവന്റെ റസൂലിന്റെ മേലും, സത്യവിശ്വാസികളുടെ മേലും തന്റെ (വക) ശാന്തത ഇറക്കിക്കൊടുത്തു: നിങ്ങൾ കണ്ടിട്ടില്ലാത്ത ചില സൈന്യങ്ങളെ അവൻ ഇറക്കുകയും ചെയ്തു: അവിശ്വസിച്ചവരെ അവൻ ശിക്ഷിക്കുകയും ചെയ്തു.

وَذَٰلِكَ جَزَآءُ ٱلْكَٰفِرِينَ ﴿٢٦﴾

അതത്രെ, അവിശ്വാസികളുടെ പ്രതിഫലം.

ثُمَّ يَتُوبُ ٱللَّهُ مِنۢ بَعْدِ ذَٰلِكَ عَلَىٰ مَن يَشَآءُ ۗ

﴾27﴿ പിന്നീട് അതിനുശേഷം, താൻ ഉദ്ദേശിക്കുന്നവരുടെ പശ്ചാത്താപം അല്ലാഹു സ്വീകരിക്കുന്നതാണ്.

وَٱللَّهُ غَفُورٌ رَّحِيمٌ ﴿٢٧﴾

അല്ലാഹു (വളരെ) പൊറുക്കുന്നവനും കരുണാനിധിയുമത്രെ.

---

﴾25﴿ لَقَدْ തീർച്ചയായും ഉണ്ട് نَصَرَكُمُ ٱللَّهُ അല്ലാഹു നിങ്ങളെ സഹായിച്ചു فِى مَوَاطِنَ (യുദ്ധ) രംഗങ്ങളിൽ كَثِيرَةٍ വളരെ وَيَوْمَ حُنَيْنٍ ഹുനൈൻ ദിവസവും إِذْ أَعْجَبَتْكُمْ നിങ്ങളെ സംതൃപ്തി (അത്ഭുത)പ്പെടുത്തിയപ്പോൾ كَثْرَتُكُمْ നിങ്ങളുടെ പെരുപ്പം, ആധിക്യം فَلَمْ تُغْنِ എന്നിട്ടത് ധന്യമാക്കിയില്ല, പര്യാപ്തമാക്കിയില്ല, ഉപകരിച്ചില്ല, عَنكُمْ നിങ്ങൾക്ക് شَيْـًٔا യാതൊന്നും وَضَاقَتْ ഇടുങ്ങുക (കുടുസ്സായിരിക്കുക)യും ചെയ്തു عَلَيْكُمُ നിങ്ങൾക്ക്, നിങ്ങളുടെമേൽ ٱلْأَرْضُ ഭൂമി بِمَا رَحُبَتْ അതു വിശാലമായതോടെ ثُمَّ وَلَّيْتُم പിന്നെ നിങ്ങൾ തിരിഞ്ഞുപോന്നു مُّدْبِرِينَ പിൻതിരിഞ്ഞവരായി (പിന്നോക്കം) ﴾26﴿ ثُمَّ أَنزَلَ പിന്നെ ഇറക്കി ٱللَّهُ അല്ലാഹു سَكِينَتَهُۥ അവന്റെ ശാന്തത, സമാധാനം, അടക്കം عَلَىٰ رَسُولِهِۦ തന്റെ റസൂലിന്റെമേൽ وَعَلَى ٱلْمُؤْمِنِينَ സത്യവിശ്വാസികളുടെ മേലും وَأَنزَلَ അവൻ ഇറക്കുകയും ചെയ്തു جُنُودًا ചില

സൈന്യങ്ങളെ لَمْ تَرَوْهَا നിങ്ങളതു കണ്ടിട്ടില്ല, കാണാത്ത وَعَذَّبَ അവൻ ശിക്ഷിക്കുകയും ചെയ്തു الَّذِينَ كَفَرُوا അവിശ്വസിച്ചവരെ وَذَٰلِكَ അത്, അതത്രെ جَزَاءُ പ്രതിഫലമത്രെ, പ്രതിഫലം الْكَافِرِينَ അവിശ്വാസികളുടെ ﴾27﴿ ثُمَّ يَتُوبُ പിന്നെ പശ്ചാത്താപം (മടക്കം) സ്വീകരിക്കും. اللَّهُ അല്ലാഹു مِن بَعْدِ ذَٰلِكَ അതിന്റെ ശേഷം عَلَىٰ مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവരുടെ وَاللَّهُ അല്ലാഹു غَفُورٌ (വളരെ) പൊറുക്കുന്നവനാകുന്നു رَحِيمٌ കരുണാനിധിയാണ്.

---

കുടുംബബന്ധം, ധനം, വാസസ്ഥലം ആദിയായവയെക്കാളെല്ലാം പ്രാധാന്യം നൽകേണ്ടത് അല്ലാഹുവിന്റെയും റസൂലിന്റെയും സ്നേഹം സമ്പാദിക്കുന്നതിനും അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുന്നതിനുമാണെന്നും, അല്ലാത്തപക്ഷം അതിന്റെ ഭവിഷ്യത്ത് ഭയങ്കരമാണെന്നും അറിയിച്ചശേഷം, അല്ലാഹുവിൽ നിന്നുള്ള സഹായം ഇതിന് മുമ്പ് നിങ്ങൾക്ക് പലപ്പോഴും ലഭിക്കുകയുണ്ടായിട്ടുണ്ടെന്നും, അതൊന്നും നിങ്ങളുടെ ശക്തി കൊണ്ടോ പ്രതാപംകൊണ്ടോ ആയിരുന്നില്ലന്നും അല്ലാഹു സത്യവിശ്വാസികളെ ഓർമിപ്പിക്കുന്നു. കൂട്ടത്തിൽ ഹുനൈൻ യുദ്ധത്തിൽ നൽകിയ സഹായവും അതിന്റെ സന്ദർഭവും പ്രത്യേകം അനുസ്മരിപ്പിക്കുകയും ചെയ്യുന്നു. എണ്ണം കൊണ്ടും വണ്ണം കൊണ്ടും മുമ്പെന്നത്തെക്കാളും പ്രബലമായ ഒരു സേനയായിരുന്നു അന്ന് മുസ്‌ലിംകളുടേത്. അതിൽ അവർ അഭിമാനം കൊള്ളുകയും ഇക്കുറി ഏതായാലും നമുക്ക് തോൽവി പിണയുകയില്ലെന്ന് അവർ കണക്കാക്കുകയും ചെയ്തിരുന്നു. പക്ഷേ, അവർ അല്ലാഹുവിങ്കൽ നിന്നുള്ള ഒരു പരീക്ഷണത്തിന് വിധേയരാകുകയും തിരിഞ്ഞോടേണ്ടിവരികയും ചെയ്തു. ആൾപെരുപ്പംകൊണ്ടല്ല മുസ്‌ലിംകൾക്ക് വിജയം കൈവരുന്നതെന്ന് അവർക്ക് ബോധ്യമായി. അവസാനം, അല്ലാഹുവിങ്കൽ നിന്നുള്ള ചില പ്രത്യേകാനുഗ്രഹങ്ങൾ വഴി യുദ്ധം വമ്പിച്ച വിജയമായി കലാശിച്ചു. ഈ വചനങ്ങൾ അവതരിക്കുന്നതിന് അൽപം മുമ്പു മാത്രം കഴിഞ്ഞതും, ഓർമ മങ്ങിപ്പോയിട്ടില്ലാത്തതുമാണ് ആ സംഭവം. അതുകൊണ്ടാണ് അതിവിടെ പ്രത്യേകം ഓർമിപ്പിക്കുവാൻ കാരണം.

ഓരോ സന്ദർഭത്തിലായി അൽപം അംഗങ്ങൾ മാത്രം അടങ്ങുന്ന ചെറിയ സൈന്യസംഘങ്ങളെ നബിﷺ പല ഭാഗത്തേക്കും അയക്കുകയുണ്ടായിട്ടുണ്ട്. ഈ സംഘങ്ങൾ سَرِية (ചെറിയ സൈന്യസംഘം) എന്ന പേരിൽ അറിയപ്പെടുന്നു. നബിﷺയുടെ നേതൃത്വത്തിൽ പല സ്ഥലത്തേക്കുമായി നയിക്കപ്പെട്ട സൈന്യങ്ങൾ മൊത്തം ഇരുപതിൽപരം വരും. ഇവ **غزوة** (പടയെടുപ്പ്) എന്ന പേരിലും അറിയപ്പെടുന്നു. ചിലതിൽ ശത്രുക്കളുമായി സന്ധി നടത്തി ഏറ്റുമുട്ടലൊന്നും കൂടാതെ തിരിച്ചുപോരുകയും, ചിലതിൽ യുദ്ധം നടക്കുകയും ഉണ്ടായിട്ടുണ്ട്. ബദ്ർ, ഉഹ്ദ്, അഹ്സാബ് (ഖൻദക്), ക്വുറൈദ്വ, മുസ്ത്വലക്, ഖൈബർ, മക്കാ (വിജയം), ഹുനൈൻ, ത്വാഇഫ് **(*)** എന്നിവയിലാണ് ഏറ്റുമുട്ടലുണ്ടായത്. മിക്കവാറും എല്ലാറ്റിലും വിജയം പൂർണമായും മുസ്‌ലിംകൾക്ക് തന്നെയായിരുന്നു. ചുരുക്കം ചിലതിൽ മുസ്‌ലിംകൾക്ക് വന്നുപോയ ചില പാകപ്പിഴവുകൾ നിമിത്തം അവർ പരീക്ഷണങ്ങൾക്ക് വിധേയരാവുകയും ഉണ്ടായി. ആദ്യഘട്ടത്തിൽ വിജയം കണ്ടെങ്കിലും അവസാനം പരാജയത്തിൽ കലാശിച്ച യുദ്ധമാണ് ഉഹ്ദ്-ഇതിനെപ്പറ്റി സൂഃ ആലു ഇംറാനിൽ വിവരിച്ചിരിക്കുന്നു. ഇടക്കുവെച്ചു പരാജയം നേരിട്ടെങ്കിലും അവസാനം വിജയത്തിൽ കലാശിച്ച യുദ്ധമാണ് ഹുനൈൻ. അതിന്റെ ചില വശങ്ങളെപ്പററിയാണ് ഈ

---

***(*) മിക്കസ്ഥലങ്ങളും പടം 6 ൽ കാണാം.***

വചനത്തിൽ അല്ലാഹു ചൂണ്ടിക്കാണിച്ചിരിക്കുന്നത്. അതിന്റെ ചുരുക്കം അറിയുന്നത് ഈ വചനത്തിലെ ആശയം മനസ്സിലാക്കുവാൻ ഉപകരിക്കുന്നതാണ്.

## ഹുനൈൻ യുദ്ധം

ഹിജ്റഃ എട്ടാം കൊല്ലത്തിൽ മക്കാവിജയം ഉണ്ടായതോടുകൂടി വിഗ്രഹമതത്തിന്റെ പതാക നിലംപതിക്കുകയും അറബികൾ മിക്കവരും ഇസ്‌ലാമിനു കീഴ്പെടുകയും, ജന ങ്ങൾ കൂട്ടം കൂട്ടമായി ഇസ്‌ലാമിൽ പ്രവേശിച്ചുകൊണ്ടിരിക്കുകയും ചെയ്തു. എന്നാൽ ഹവാസിൻ, ഥക്വീഫ് ( **هَوَازِن، ثَقِيف** ) എന്നീ ഗോത്രക്കാർക്ക് **(*)** രോഷം മൂക്കുകയാ ണുണ്ടായത്. അവർ തങ്ങളുടെ ദുരഭിമാനം വിട്ടില്ല. മുഹമ്മദ് ഇങ്ങോട്ട് പടയെടുക്കും മുമ്പ് നമുക്കങ്ങോട്ട് പടയെടുക്കാമെന്ന് നിശ്ചയിച്ചു അവർ അതിന് ഒരുക്കം കൂട്ടുക യായി. വേറെ ചില ഗോത്രക്കാരും അതിൽ അവരോട് സഹകരിച്ചിരുന്നു. തങ്ങളുടെ സൈന്യം ഒരിക്കലും പരാജയപ്പെട്ടു പിൻമാറാതെ ആത്മവീര്യത്തോടുകൂടി യുദ്ധക്ക ളത്തിൽ ഉറച്ചുനിൽക്കണമെന്ന ഉദ്ദേശത്തിൽ, സാധാരണ പതിവുകൾക്കെതിരായി അവ രുടെ സൈന്യനായകനായ മാലികുബ്നു ഔഫ് ഒരു പുതിയ പരിപാടി ആവിഷ്ക രിച്ചു. അവരിലുള്ള ഒരു നേതാവും ധീരനുമായിരുന്ന ദുറൈദ് അതിനെ എതിർത്തുവെ ങ്കിലും സൈന്യാധിപൻ അത് നടപ്പിലാക്കുക തന്നെ ചെയ്തു.സ്ത്രീകൾ, കുട്ടികൾ, തങ്ങളുടെ സ്വത്തുക്കളായ ആടുമാടുകൾ എന്നിവയെല്ലാം സൈന്യനിരയുടെ തൊട്ടു പിന്നിലായി നിരത്തി നിറുത്തുകയായിരുന്നു ആ പരിപാടി. തങ്ങളുടെ കുടുംബങ്ങളെയും സ്വത്തുക്കളെയും മുഴുവൻ ശത്രുക്കൾക്ക് (മുസ്‌ലിംകൾക്ക്) വിട്ടുകൊടുത്തുകൊണ്ട് ആരും യുദ്ധത്തിൽ നിന്ന് പിൻതിരിഞ്ഞോടിപ്പോകുകയില്ല എന്നായിരുന്നു അവൻ കണ ക്കുകൂട്ടിയത്.

ഇവരുടെ പുറപ്പാടിനെപ്പറ്റി നബി ﷺ ക്കു വിവരം കിട്ടി. മദീനയിൽ നിന്നു വന്ന് മക്കാ വിജയ സംഭവത്തിൽ പങ്കെടുത്തിരുന്ന പതിനായിരം സ്വഹാബികളോടുകൂടി നബി ﷺ അവരുടെ നേരെ പടയെടുത്തു. അവർക്കുപുറമെ, മക്കയിൽ നിന്നുള്ള രണ്ടായിരം പേർ വേറെയും ഉണ്ടായിരുന്നു. ഇവർ അധികവും പുതുവിശ്വാസികളും വിശ്വാസം ദൃഢമാ യിക്കഴിഞ്ഞിട്ടില്ലാത്തവരുമായിരുന്നു. പലരും 'ഗനീമത്ത്' മോഹിച്ചും പുറപ്പെട്ടിരുന്നു. ഇസ്‌ലാമിനെ അംഗീകരിച്ചു കഴിയാത്ത ഏകദേശം എൺപത് മുശ്‌രിക്കുകളും ഈ പട യെടുപ്പിൽ നബി ﷺ യെ അനുഗമിക്കുകയുണ്ടായി. അതേസമയത്ത് മറുപക്ഷത്ത് ശത്രു ക്കളുടെ എണ്ണം നാലായിരം മാത്രമായിരുന്നു. അതെ, കേവലം മൂന്നിലൊന്നുമാത്രം. ഇത്തവണ തങ്ങളുടെ സംഖ്യാബലം കണ്ടു മുസ്‌ലിംകൾ അഭിമാനം കൊള്ളുകയും സംതൃപ്തരാകുകയും ചെയ്തു. പക്ഷേ, ഫലമുണ്ടായില്ല. മുസ്‌ലിംകളുടെ മുന്നണി സൈന്യം മുന്നോട്ടു നീങ്ങിയപ്പോഴേക്കും ശത്രുക്കളുടെ ഒരു വമ്പിച്ച ഒളിസൈന്യം അവരെ തുരുതുരെ ആക്രമിച്ചു. അവർ പിന്തിരിഞ്ഞു പല പാട്ടിലും ഓടേണ്ടി വന്നു. അതോടെ സൈന്യത്തിന്റെ സമനില തെറ്റി. പിന്നണികളും അവരെ അനുഗമിക്കുകയു ണ്ടായി.

നബി തിരുമേനി ﷺ യുദ്ധക്കളത്തിൽ തന്നെ ഉറച്ചുനിന്നു. ഈ യാത്രയിൽ തിരു മേനി ഇരട്ടപടയങ്കിയായിരുന്നു ധരിച്ചിരുന്നത്. മുഹാജിറുകളിലും, അൻസ്വാരികളിലും പെട്ട ചില സ്വഹാബീ പ്രമുഖൻമാരും തിരുമേനിയുടെ ഒന്നിച്ചുനിന്നു.'ഇങ്ങോട്ടുവരീൻ! ഇങ്ങോട്ടു വരീൻ! അല്ലാഹുവിന്റെ അടിയാൻമാരേ! എന്നു നബി ﷺ വിളിച്ചു പറയുന്നു

*(*) പടം 7 നോക്കുക.*

ണ്ടായിരുന്നു. ഓടിരക്ഷപ്പെടുന്നവർ അത് കേട്ടു മടങ്ങുകയുണ്ടായില്ല. അങ്കലാപ്പും ഭയപ്പാടും നിമിത്തം ഓടിരക്ഷപ്പെടുവാൻ പോലും ഇടമില്ലാത്ത വിധം ഭൂമിവളരെ കുടുസ്സായി അവർക്ക് തോന്നി. ശിർക്കിന്റെ ചുവയിൽ നിന്ന് തികച്ചും രക്ഷപ്പെട്ടിട്ടില്ലാത്ത ചിലരും, പുതുവിശ്വാസികളായ ചിലരുംമുസ്‌ലിംകൾക്ക് പിണഞ്ഞ ഈ പരാജയത്തിൽ സന്തോഷംകൊണ്ടു. 'സിഹ്ർ ഇപ്പഴാണ് പൊളിഞ്ഞത്' എന്നും മറ്റും ചിലർ പറയുക പോലുമുണ്ടായി. അതേസമയം, നബി ﷺ യുടെ കൂടെ പോന്നിരുന്ന മുശ്‌രിക്കുകളിൽ ചിലർ അവർക്കുനേരെ പ്രതിഷേധം പ്രകടിപ്പിക്കുകയും ചെയ്തിരുന്നു. ഇതെല്ലാമായിട്ടും നബി ﷺ സ്ഥലം വിട്ടില്ല. അവസാനം നബി ﷺ യുടെ കൽപന പ്രകാരം അവിടുത്തെ പിതൃവ്യനും, ഉച്ചത്തിൽ ശബ്ദിക്കുന്ന ആളുമായിരുന്ന അബ്ബാസ് (റ) ജനങ്ങളെ ഉറക്കെ വിളിച്ചുകൊണ്ടിരുന്നു. അതോടെ, അവർ ഓട്ടം നിറുത്തുവാനും, നബി ﷺ യുടെ ചുറ്റും വന്നുകൂടുവാനും തുടങ്ങി. അല്ലാഹു അവർക്ക് മനസ്സമാധാനവും ശാന്തിയും നൽകുകയും മനുഷ്യർക്ക് കാൺമാൻ കഴിയാത്ത സൈന്യങ്ങളെ–മലക്കുകളെ–ഇറക്കി അവരെ അനുഗ്രഹിക്കുകയും ചെയ്തു. (*) അങ്ങനെ, സത്യവിശ്വാസികൾക്ക് ഒരു പുതിയ ധൈര്യവും ഉൻമേഷവും ഉളവായി. അവർ ശത്രുക്കളുടെ നേരെ കുതിച്ചുചാടുകയായി. യുദ്ധരംഗം പാടുമാറി. ശത്രുക്കൾ തങ്ങളുടെ സ്വത്തുക്കളെയോ, സ്ത്രീകളെയും കുട്ടികളെയുമോ ഒന്നും വകവെക്കാതെ പടക്കളം വിട്ടോടിക്കളഞ്ഞു. മുസ്‌ലിംകൾ വിജയക്കൊടി ഉയർത്തി.

മുമ്പൊരിക്കലും ലഭിക്കാത്തത്ര ആടുമാടൊട്ടകങ്ങളടക്കം വളരെ ഗനീമത്ത് സ്വത്തുക്കൾ മുസ്‌ലിംകൾക്ക് ലഭിച്ചു. പുരുഷൻമാർക്ക് പുറമെ വളരെയധികം സ്ത്രീകളും കുട്ടികളും ചിറയിലകപ്പെട്ടു. അപ്രതീക്ഷിതമായി അല്ലാഹു മുസ്‌ലിംകൾക്ക് നൽകിയ ഈ വമ്പിച്ച സഹായം, വളരെയേറെ മുശ്‌രിക്കുകൾ ഇസ്‌ലാമിനെ ആശ്ലേഷിക്കുവാൻ കാരണമായിത്തീർന്നു. ഗനീമത്തിന്റെ വലിയൊരു ഭാഗം, വിശ്വാസം ഉറച്ചു കഴിഞ്ഞിട്ടില്ലാത്ത പുതുവിശ്വാസികൾക്കും, കൂടെ പോന്നിരുന്ന മുശ്‌രിക്കുകൾക്കുമായിരുന്നു നബി ﷺ നൽകിയത്. ഈ ഔദാര്യം നിമിത്തവും ഇസ്‌ലാമിന് വളരെ നേട്ടമുണ്ടായി. വളരെ ആളുകൾ വിശ്വസിക്കുവാനും, വളരെ ആളുകളുടെ വിശ്വാസം ശക്തിപ്പെടുവാനും ഇത് കാരണമായി. അൻസ്വാരികളായി സൈന്യത്തിലുണ്ടായിരുന്നവർക്ക് കാര്യമായ ഓഹരിയൊന്നും ലഭിക്കാത്തതിൽ, അവർക്കിടയിൽ ചില മുറുമുറുപ്പുമുണ്ടായി. നബി ﷺ അവരെ വിളിച്ചുകൂട്ടി അവർക്ക് ഉപദേശങ്ങൾ നൽകുകയും, ഈ പ്രാവശ്യത്തെ ഗനീമത്ത് മുൻവഴക്കത്തിന് വ്യത്യസ്തമായി വിനിയോഗിച്ചതിലടങ്ങിയ തത്വം അവരെ മനസ്സിലാക്കുകയും ചെയ്തു. 'ജനങ്ങൾ ആടുമാടുകളും കൊണ്ടുപോകുമ്പോൾ, നിങ്ങൾ അല്ലാഹുവിന്റെ റസൂലിനെയും കൊണ്ടു (തിരിച്ചു) പോകുന്നതിന് നിങ്ങൾഇഷ്ടപ്പെടുന്നില്ലേ?!' എന്ന് തിരുമേനി അവരോട് ചോദിച്ചു. അവർ വളരെ തൃപ്തിപ്പെട്ടുവെന്നുമാത്രമല്ല, ഈ ചോദ്യം അവരിൽ ഉണ്ടാക്കിയ സന്തോഷാധിക്യം കൊണ്ട് അവർ കരയുകയും ചെയ്തു. കുറച്ചു ദിവസങ്ങൾക്ക് ശേഷം ഹവാസിൻ ഗോത്രത്തിന്റെ ഒരു നിവേദകസംഘം നബി ﷺ യുടെ സന്നിധിയിൽ വന്നു ഇസ്‌ലാമിനെ അംഗീകരിക്കുകയും ആറായിരത്തോളം വരുന്ന തങ്ങളുടെ സ്ത്രീകളെയും കുട്ടികളെയും വിട്ടുകൊടുക്കുവാൻ അപേക്ഷിക്കുകയും ചെയ്തു. അവർ പലർക്കുമായി ഭാഗിക്കപ്പെട്ടു കഴിഞ്ഞിരുന്നതുകൊണ്ട് അവരെ വിട്ടുകൊടുക്കുവാൻ നബി ﷺ ജനങ്ങളോട് ശുപാർശ ചെയ്തു. അതിനെത്തുടർന്ന് എല്ലാവരും വിട്ടുകൊടുക്കുകയും ചെയ്തു.

***(*) മലക്കുകൾക്ക് യുദ്ധത്തിൽ ഉണ്ടാകുന്ന പങ്കിനെപ്പറ്റി കഴിഞ്ഞ സൂറത്തിലും അതിനു മുമ്പും വിവരിച്ചിട്ടുണ്ട്.***

ഇതാണ് ഹുനൈൻ യുദ്ധത്തിന്റെ ചുരുക്കം. ഇതിൽ നിന്ന് 25,26 വചനങ്ങളിലെ പരാമർശങ്ങളെപ്പറ്റി കൂടുതൽ മനസ്സിലാക്കാമല്ലോ. നിങ്ങൾ കണ്ടിട്ടില്ലാത്ത സൈന്യങ്ങൾ( **جنودا لم تروها** )കൊണ്ടുദ്ദേശ്യം മലക്കുകളാണെന്നുള്ളതിൽ- റാസീ (റ) പ്രസ്താവിച്ചതുപോലെ-ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ ഭിന്നാഭിപ്രായമില്ല. പക്ഷേ, ബദ്റിൽ ഇറക്കപ്പെട്ട മലക്കുകളുടെ എണ്ണത്തെക്കുറിച്ചും മറ്റും സൂഃ ആലുഇംറാനിൽ പ്രസ്താവിച്ചതുപോലെ, ഇവിടെ അവരെക്കുറിച്ചു പ്രത്യേകമൊന്നും അല്ലാഹു പ്രസ്താവിച്ചിട്ടില്ല. 27-ാം വചനത്തിൽ അല്ലാഹു ഉദ്ദേശിക്കുന്നവരുടെ പശ്ചാത്താപം അതിനുശേഷം അവൻ സ്വീകരിക്കും. (......يَتُوبُ ٱللَّهُ مِنۢ بَعۡدِ ذَٰلِكَ ) എന്ന് പറഞ്ഞതിന്റെ പുലർച്ച, ഹുനൈൻ സംഭവത്തെത്തുടർന്ന് വളരെയേറെ ആളുകൾ ഇസ്‌ലാമിലേക്ക് പ്രവേശിക്കുകയുണ്ടായതിൽനിന്ന് വ്യക്തമായല്ലോ.

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ إِنَّمَا ٱلۡمُشۡرِكُونَ نَجَسٌ فَلَا يَقۡرَبُواْ ٱلۡمَسۡجِدَ ٱلۡحَرَامَ بَعۡدَ عَامِهِمۡ هَـٰذَا ۚ وَإِنۡ خِفۡتُمۡ عَيۡلَةً فَسَوۡفَ يُغۡنِيكُمُ ٱللَّهُ مِن فَضۡلِهِۦٓ إِن شَآءَ ۚ إِنَّ ٱللَّهَ عَلِيمٌ حَكِيمٌ ﴿٢٨﴾

﴾28﴿ **ഹേ, വിശ്വസിച്ചവരേ, നിശ്ചയമായും മുശ്‌രിക്കുകൾ അശുദ്ധർ തന്നെയാകുന്നു. അതിനാൽ, അവരുടെ ഈ കൊല്ലത്തിനു ശേഷം അവർ 'മസ്ജിദുൽ ഹറാമി' നെ [പാവനമായ പള്ളിയെ] സമീപിക്കരുത്. നിങ്ങൾ വല്ല ഞെരുക്കവും [ദാരിദ്ര്യവും] ഭയപ്പെടുന്നപക്ഷം, അല്ലാഹു അവന്റെ അനുഗ്രഹത്താൽ വഴിയെ നിങ്ങളെ ധന്യരാക്കുന്നതാണ്, അവൻ ഉദ്ദേശിച്ചെങ്കിൽ. നിശ്ചയമായും അല്ലാഹു, (എല്ലാം) അറിയുന്നവനും അഗാധജ്ഞനുമാകുന്നു.**

---

﴾28﴿ يَاأَيُّهَا الَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ إِنَّمَا നിശ്ചയമായും (തന്നെ-മാത്രം) الْمُشْرِكُونَ മുശ്‌രിക്കുകൾ نَجَسٌ മലിനം, വൃത്തികേട്, (അശുദ്ധർ-വൃത്തികെട്ടവർ-മ്ലേച്ഛർ) തന്നെ (മാത്രമാണ്) فَلَا يَقْرَبُوا അതിനാൽ അവർ സമീപിക്കരുത് الْمَسْجِدَ الْحَرَامَ മസ്ജിദുൽ ഹറാമിനെ بَعْدَ ശേഷം, പിറകെ عَامِهِمْ هَٰذَا അവരുടെ ഈ കൊല്ലത്തിന്റെ وَإِنْ خِفْتُمْ നിങ്ങൾ ഭയപ്പെടുന്നപക്ഷം, പേടിച്ചെങ്കിൽ عَيْلَةً വല്ല ഞെരുക്കവും, ദാരിദ്ര്യവും فَسَوْفَ എന്നാൽ വഴിയെ, പിറകെ يُغْنِيكُمُ നിങ്ങളെ ധന്യമാക്കും, നിങ്ങൾക്ക് ധന്യത നൽകും اللَّهُ അല്ലാഹു مِنْ فَضْلِهِ അവന്റെ അനുഗ്രഹത്താൽ, ദയവിനാൽ إِنْ شَاءَ അവൻ ഉദ്ദേശിച്ചെങ്കിൽ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَلِيمٌ അറിയുന്നവനാണ് حَكِيمٌ അഗാധജ്ഞനാണ്.

---

ഒമ്പതാം കൊല്ലത്തിൽ അബൂബക്ർ (റ) ന്റെ നേതൃത്വത്തിൽ മുസ്‌ലിംകൾ ഹജ്ജിന് വന്നപ്പോൾ, അടുത്ത കൊല്ലം മുശ്‌രിക്കുകൾ ഹജ്ജിന് വരരുതെന്ന് പ്രഖ്യാപനം ചെയ്യുകയുണ്ടായല്ലോ. ഹജ്ജുകാലത്ത് പല ദിക്കുകളിൽനിന്നും ആളുകൾ മക്കയിൽ ഹജ്ജിനു

സമ്മേളിക്കലും, അതിനെത്തുടർന്ന് കുറേ ദിവസങ്ങളോളം ഭക്ഷ്യസാധനങ്ങളടക്കം വിവിധ ഉൽപ്പന്നങ്ങളുടെ വലിയ കച്ചവടച്ചന്ത നടത്തലും പതിവുണ്ടായിരുന്നു. മക്കാനിവാസികളുടെ ഒരു നല്ല വരുമാനമാർഗമായിരുന്നു അത്. മേപ്പടി പ്രഖ്യാപനമുണ്ടായപ്പോൾ, തങ്ങളുടെ ആ വരുമാനമാർഗം നഷ്ടപ്പെടുമെന്നും, തങ്ങൾക്ക് അതുമൂലം ഞെരുക്കവും ദാരിദ്ര്യവും ബാധിച്ചേക്കുമെന്നും പലരും ഭയപ്പെട്ടു. ഇതിനുള്ള മറുപടിയും, മേലിൽ മുശ്രിക്കുകൾ കഅ്ബഃയെ സമീപിക്കുവാൻ പാടില്ലെന്ന് കൽപിച്ചതിന്റെ കാരണവും ഈ വചനത്തിൽ വിവരിക്കുന്നു.

മുശ്രിക്കുകൾ അശുദ്ധർ തന്നെയാണ് ( إِنَّمَا الْمُشْرِكُونَ نَجَسٌ ) എന്നു പറഞ്ഞതിന്റെ താൽപര്യം അവിശ്വാസികളുടെ ദേഹം 'നജസാ'ണ് (അശുദ്ധമാണ്) എന്നോ, അവരെ തൊട്ടാൽ ശുദ്ധിയാക്കണമെന്നോ അല്ല. അവരുടെ വിശ്വാസവും, വിചാരവികാരങ്ങളും മ്ലേച്ഛതരങ്ങളായതുകൊണ്ട് പവിത്രവും പരിശുദ്ധവുമായ ആ പുണ്യസ്ഥലത്ത് അവർക്ക് പ്രവേശനം അനുവദിക്കുവാൻ നിവൃത്തിയില്ലെന്ന് സാരം. ബഹുഭൂരിപക്ഷം പണ്ഡിതന്മാരുടെയും അഭിപ്രായം അതാണ്. വാചകത്തിന്റെ ബാഹ്യാർത്ഥത്തെ അടിസ്ഥാനമാക്കി അൽപം ചിലർ അവിശ്വാസികളുടെ ദേഹം തന്നെ അശുദ്ധമാണെന്നും പറയാതില്ല. നബിﷺയുടെ ചര്യയിൽനിന്നും മറ്റും വ്യക്തമാകുന്നത് ഭൂരിപക്ഷാഭിപ്രായമാണ് ശരിയായിട്ടുള്ളത് എന്നാകുന്നു. ചില സന്ദർഭങ്ങളിൽ നബിﷺ അവിശ്വാസികളെ പള്ളിയിൽ പ്രവേശിപ്പിക്കുകയുണ്ടായിട്ടുണ്ട്. വേദക്കാരായ അവിശ്വാസികളുടെ ഭക്ഷണം മുസ്ലിംകൾക്ക് അനുവദനീയമാക്കപ്പെട്ടിട്ടുമുണ്ട്.

'അവർ മസ്ജിദുൽ ഹറാമിൽ പ്രവേശിക്കരുത്' എന്നോ മറ്റോ പറയാതെ, 'അവർ അതിനെ സമീപിക്കരുത്' فَلَا يَقْرَبُوا الْمَسْجِدَ الْحَرَامَ എന്നാണ് അല്ലാഹു പറഞ്ഞത്. അതിന്റെ അടുത്തുപോലും ചെല്ലരുതെന്നാണല്ലോ ഇതിന്റെ അർത്ഥം. അതുകൊണ്ട് കഅ്ബഃയുടെ പരിസരപ്രദേശങ്ങളായ ഹറമിലും അവർക്ക് പ്രവേശനമില്ല. അബൂബക്ർ (റ) ന്റെയും, അലി (റ) ന്റെയും വിളംബരത്തിൽ, മേലിൽ അവർ ഹജ്ജ് ചെയ്യരുതെന്നും, നഗ്നരായിക്കൊണ്ട് ത്വവാഫ് ചെയ്യരുതെന്നുമായിരുന്നു പ്രഖ്യാപിച്ചിരുന്നത്. ഈ വചനം മുഖേന അവരുടെ പ്രവേശനം പോലും തടയപ്പെട്ടിരിക്കുകയാണ്. ഈ നിയമംമൂലം മേൽ സൂചിപ്പിച്ചതുപോലെയുള്ള ധനാഗമനമാർഗം നഷ്ടപ്പെട്ട് മക്കക്കാർക്ക് ദാരിദ്ര്യവും ബുദ്ധിമുട്ടും നേരിട്ടേക്കുമെന്ന് ഭയപ്പെടേണ്ടതില്ല, അവർക്ക് വേറെ മാർഗം അല്ലാഹു ഉണ്ടാക്കിത്തരും എന്നത്രെ وَإِنْ خِفْتُمْ عَيْلَةً... (നിങ്ങൾ വല്ല ഞെരുക്കത്തെയും ഭയപ്പെടുന്നപക്ഷം, അല്ലാഹു നിങ്ങൾക്ക് വഴിയെ ധന്യത നൽകുന്നതാണ്) എന്ന വാക്യത്തിൽ അറിയിക്കുന്നത്. ഈ വാഗ്ദത്തം അല്ലാഹു നിറവേറ്റുകയും ചെയ്തിട്ടുണ്ട്. മക്കയിലേക്ക് കൃഷിയുൽപ്പന്നങ്ങളും, കായ്കനികളും ഇറക്കുമതി ചെയ്യപ്പെട്ടിരുന്ന ത്വാഇഫ് തുടങ്ങിയ സ്ഥലങ്ങളെല്ലാം അടുത്ത കാലത്തുതന്നെ ഇസ്ലാമിന്റെ നാടുകളായി മാറി. ഒരു കാർഷിക പ്രദേശമായ യമനും ഇസ്ലാമിന്റെ നാടായിത്തീർന്നു. അങ്ങനെ, ചുറ്റുപുറങ്ങളിലുള്ളവരെല്ലാം തമ്മിൽ ആഭ്യന്തര സമാധാനത്തിലും സമ്പർക്കത്തിലുമായിത്തീരുകയും, ജീവിതമാർഗങ്ങൾ പൂർവ്വാധികം വർദ്ധിക്കുകയും ചെയ്തു.

ഈ വചനത്തിന്റെയും കഴിഞ്ഞ 17, 18 വചനങ്ങൾ, അൽബക്വറഃ 114-ാം വചനം മുതലായവയുടെയും മറ്റു തെളിവുകളുടെയും അടിസ്ഥാനത്തിൽ, മസ്ജിദുൽ ഹറാമിലും, മററു മുസ്ലിം പള്ളികളിലും അമുസ്ലിംകൾ പ്രവേശിക്കുന്നത് സംബന്ധിച്ച നിയമപരമായ വിശദീകരണങ്ങളിൽ പണ്ഡിതന്മാർക്കിടയിൽ വ്യത്യസ്തമായ വീക്ഷണങ്ങളും

അഭിപ്രായങ്ങളും കാണാം. അവയും, അതതിന്റെ ന്യായങ്ങളും തെളിവുകളും ചുരുക്കിയെങ്കിലും വിവരിക്കുന്നപക്ഷം അത് കുറേ ദീർഘിച്ചു പോകുന്നത് കൊണ്ടും, ഇവിടെ അതിന്റെ സ്ഥാനമല്ലാത്തത് കൊണ്ടും ആ ഭാഗത്തേക്ക് നാം തിരിയുന്നില്ല. അവയെപ്പറ്റി മൊത്തത്തിലൊരു ധാരണ ഉണ്ടാകത്തക്ക ചില സൂചനകൾ കൊണ്ടു മതിയാക്കാം:

(1) കഅ്ബഃയുടെ പരിസരപ്രദേശങ്ങളായ ഹറമിൽ അമുസ്‌ലിംകൾക്ക് പ്രവേശനം അനുവദിച്ചുകൂടാ. എന്നാൽ, മുസ്‌ലിംകളുമായി സഖ്യമോ, സന്ധിയോ നിലവിലുള്ളവരോ, അമുസ്‌ലിംകളുടെ പ്രാതിനിധ്യം വഹിച്ചുകൊണ്ടു പ്രത്യേകാവശ്യാർത്ഥം വരുന്ന ദൂതൻമാരോ ആണെങ്കിൽ ഭരണാധികാരിക്ക് അവരെ പ്രവേശിക്കുവാൻ അനുവദിക്കാമെന്ന് ചില പണ്ഡിതന്മാർക്ക് അഭിപ്രായമുണ്ട്. ഏതായാലും, ആവശ്യമായ സമയത്തിൽ കവിഞ്ഞു അവരെ അവിടെ താമസിക്കുവാൻ അനുവദിച്ചുകൂടാത്തതാകുന്നു.

(2) ഹറമിന് പുറത്തുള്ള ഹിജാസിൽ അവർക്ക് പ്രവേശനം അനുവദിക്കാം. സ്ഥിരവാസത്തിനു അനുവദിച്ചുകൂടാ.

(3) പള്ളികളിൽ മുസ്‌ലിംകളുടെ സമ്മതപ്രകാരം പ്രവേശിക്കാം. സമ്മതംകൂടാതെ പ്രവേശിച്ചുകൂടാ. സദുദ്ദേശ്യപൂർവ്വമല്ലാത്ത ആവശ്യങ്ങൾക്ക് സമ്മതം നൽകുവാനും പാടില്ല.

ഈമാനിന്റെയും തൗഹീദിന്റെയും (സത്യവിശ്വാസത്തിന്റെയും ഏകദൈവ വിശ്വാസത്തിന്റെയും) ചിഹ്നങ്ങളും കേന്ദ്രങ്ങളുമാണ് പള്ളികൾ. മസ്ജിദുൽ ഹറാമാകട്ടെ, ആ കേന്ദ്രങ്ങളുടെയെല്ലാം കേന്ദ്രസ്ഥാനവുമാണ്. എന്നിരിക്കെ, അതിന് കടകവിരുദ്ധമായ വിശ്വാസാചാരങ്ങൾ സ്വീകരിക്കുകയും, അതിനെതിരിൽ വർത്തിക്കുകയും ചെയ്യുന്നവർക്ക് അവിടങ്ങളിൽ പ്രവേശനത്തിനും സ്വൈരവിഹാരത്തിനും അനുവദിക്കുന്നത് നീതിയുക്തമല്ലല്ലോ. അത് ക്രമേണ അവയുടെ പവിത്രതക്കും, അവയുടെ ദൗത്യ ലക്ഷ്യങ്ങൾക്കും ആപത്തായി പരിണമിക്കുകയും ചെയ്യും. അതാണ് നിരോധത്തിലടങ്ങിയ യുക്തിതത്വം.

സൂറത്തിന്റെ ആരംഭംതൊട്ട് ഇതേവരെയുള്ള പരാമർശങ്ങൾ മുശ്‌രിക്കുകളെ സംബന്ധിച്ചായിരുന്നു. അടുത്ത വചനം മുതൽ അഞ്ചാറു വചനങ്ങളിൽ വേദക്കാരെ സംബന്ധിക്കുന്ന പ്രസ്താവനകളാകുന്നു. അല്ലാഹു പറയുന്നു:-

قَـٰتِلُوا۟ ٱلَّذِينَ لَا يُؤْمِنُونَ بِٱللَّهِ وَلَا بِٱلْيَوْمِ ٱلْـَٔاخِرِ وَلَا يُحَرِّمُونَ مَا حَرَّمَ ٱللَّهُ وَرَسُولُهُۥ وَلَا يَدِينُونَ دِينَ ٱلْحَقِّ مِنَ ٱلَّذِينَ أُوتُوا۟ ٱلْكِتَـٰبَ

**﴿29﴾ യാതൊരു കൂട്ടരോട് നിങ്ങൾ യുദ്ധം ചെയ്തുകൊള്ളുവിൻ: അല്ലാഹുവിലാകട്ടെ, അന്ത്യനാളിലാകട്ടെ, അവർ വിശ്വസിക്കുന്നില്ല; അല്ലാഹുവും, അവന്റെ റസൂലും നിഷിദ്ധമാക്കിയതിനെ അവർ നിഷിദ്ധമാ (യി സ്വീകരി) ക്കുന്നുമില്ല; യഥാർത്ഥ മതത്തെ അവർ (മതമായി) ആചരിക്കുന്നുമില്ല; (അതെ,) വേദഗ്രന്ഥം നൽകപ്പെട്ടവരിൽ നിന്ന് (ഇങ്ങിനെയുള്ളവരോട് യുദ്ധം ചെയ്തുകൊ**

حَتَّىٰ يُعْطُوا۟ ٱلْجِزْيَةَ عَن يَدٍ وَهُمْ صَـٰغِرُونَ ﴿٢٩﴾

**ള്ളുവിൻ); അവർ നിസ്സാരന്മാരായി (കീഴടങ്ങി) ക്കൊണ്ട് കയ്യോടെ (അഥവാ കഴിവനുസരിച്ച്) കപ്പംകൊടുക്കുന്നതുവരെ.**

---

《29》 قَاتِلُوا നിങ്ങൾ യുദ്ധം ചെയ്തുകൊള്ളുവിൻ الَّذِينَ യാതൊരുവരോട് لا يُؤْمِنُونَ അവർ വിശ്വസിക്കുന്നില്ല, വിശ്വസിക്കാത്ത بِاللَّهِ അല്ലാഹുവിൽ وَلا بِالْيَوْمِ ദിവസത്തിലുമില്ല (ഇല്ലാത്ത) الآخِرِ അവസാന, അന്ത്യ وَلا يُحَرِّمُونَ അവർ നിഷിദ്ധമാക്കുന്നുമില്ല, നിഷിദ്ധവുമാക്കാത്ത مَا حَرَّمَ നിഷിദ്ധമാക്കിയതിനെ اللَّهُ وَرَسُولُهُ അല്ലാഹുവും അവന്റെ റസൂലും وَلا يَدِينُونَ അവർ ആചരിക്കുന്നുമില്ല, മതമായി സ്വീകരിക്കുന്നുമില്ലാത്ത دِينَ الْحَقِّ യഥാർത്ഥ മതത്തെ, സത്യമതാചാരം مِنَ الَّذِينَ യാതൊരുവരിൽനിന്ന് أُوتُوا الْكِتَابَ (വേദ) ഗ്രന്ഥം നൽകപ്പെട്ട حَتَّى يُعْطُوا അവർ കൊടുക്കുന്നതുവരെ الْجِزْيَةَ കപ്പം, ഭരണനികുതി عَنْ يَدٍ കയ്യോടെ, കൈക്ക്, കഴിവോടെ, കഴിവനുസരിച്ച് وَهُمْ അവർ ആയിരിക്കെ صَاغِرُونَ ചെറുതായവർ, നിസ്സാരന്മാർ, നിന്ദ്യർ

---

വേദഗ്രന്ഥം നൽകപ്പെട്ടവരിൽനിന്ന് അല്ലാഹുവിലും, അന്ത്യദിനത്തിലും വിശ്വസിക്കാതെയും, അല്ലാഹുവും അവന്റെ റസൂലും നിഷിദ്ധമാക്കിയ കാര്യത്തെ നിഷിദ്ധമാക്കാതെയും, യഥാർത്ഥ (സത്യ) മതത്തെ മതമായി ആചരിക്കാതെയും ഇരിക്കുന്നവരോട്-അവർ നിസ്സാരന്മാരായി (കീഴടങ്ങി) ക്കൊണ്ട് കയ്യോടെ അഥവാ കഴിവനുസരിച്ചു-കപ്പം കൊടുക്കുന്നത്വരെ നിങ്ങൾ യുദ്ധം ചെയ്തുകൊള്ളുവിൻ എന്നത്രെ അല്ലാഹു ഈ വചനത്തിൽ അറിയിക്കുന്നത്.

യഹൂദികളുടെ വിശ്വാസ വഞ്ചനയും, സന്ധി ലംഘനവും നിമിത്തം അവരുമായി ഏറ്റുമുട്ടലും യുദ്ധവും മുമ്പുണ്ടായിട്ടുണ്ടെങ്കിലും വേദക്കാരോട് യുദ്ധം ചെയ്തുകൊള്ളുവാനുള്ള കൽപന അവതരിക്കുന്നത് ഈ വചനം മുഖേനയാകുന്നു. ഇങ്ങോട്ടു യുദ്ധം ചെയ്യുകയോ, ഇസ്‌ലാമിനെതിരെ അക്രമ മർദ്ദനങ്ങൾ നടത്തിക്കൊണ്ടിരിക്കുകയോ ചെയ്യുന്നവരോടല്ലാതെ-സൗഹൃദത്തിലും സമാധാനത്തിലും വർത്തിക്കുന്നവരോട് യുദ്ധം ചെയ്‌വാൻ ഇസ്‌ലാമിൽ അനുവാദമില്ല. (2:190 മുതലായ സ്ഥലങ്ങൾ നോക്കുക). യഹൂദികളുമായുണ്ടായ ഏറ്റുമുട്ടലുകളെത്തുടർന്ന് അവരെക്കൊണ്ടുള്ള ശല്യം ഇപ്പോൾ ഇല്ലാതായിട്ടുണ്ട്. മക്കാ വിജയം, ഹുനൈൻ, ത്വാഇഫ് എന്നീ യുദ്ധങ്ങളോടുകൂടി മുശ്‌രിക്കുകളെക്കൊണ്ടുള്ള ശല്യം മിക്കവാറും തീർന്നും പോയിരിക്കുന്നു. ക്രിസ്ത്യാനികളുമായി ഇതുവരെ കാര്യമായ സംഘട്ടനങ്ങളൊന്നും ഉണ്ടായിട്ടില്ല. പക്ഷേ, ശാമിൽ അന്നു ക്രിസ്ത്യാനികളുടെ മേൽക്കോയ്മ നടത്തിയിരുന്ന റോമക്കാർ ഇസ്‌ലാമിനു നേരെ ഒരാക്രമണം നടത്തുവാൻ ഒരുക്കം കൂട്ടിക്കൊണ്ടിരിക്കുന്നുണ്ടായിരുന്നു. ഈ സന്ദർഭത്തിലാണ് ഈ കൽപന അവതരിക്കുന്നത്. പ്രസ്തുത വിവരം കിട്ടിയപ്പോഴാണ് താഴെ വചനങ്ങളിൽ കാണുന്ന പ്രകാരം നബിﷺ തബൂക്കിലേക്ക് പടയെടുത്തതും. ആ പടയെടുപ്പിനുള്ള ഒരു പ്രേരണയായിട്ടാണ് ഈ വചനം നിലകൊള്ളുന്നത്.

വേദക്കാരോട് യുദ്ധം ചെയ്‌വാൻ കൽപിക്കുമാറ് അവരിൽ നിലവിലുള്ള കുറ്റങ്ങൾ കൂടി ഈ വചനത്തിൽ ചൂണ്ടിക്കാട്ടിയിരിക്കുന്നു.

(1) അവർ അല്ലാഹുവിലും അന്ത്യനാളിലും വിശ്വസിക്കുന്നില്ല. വേദക്കാർ നിരീശ്വര വാദികളോ ഭൗതികവാദികളോ ആയതുകൊണ്ടല്ല അത്. പക്ഷേ, ശിർക്കും കുഫ്‌റും കലർന്നുകൊണ്ടുള്ള വിശ്വാസമേ അവർക്കുള്ളൂ എന്നത്രെ ഉദ്ദേശ്യം.

(2) അല്ലാഹുവും റസൂലും നിഷിദ്ധമാക്കിയ കാര്യങ്ങളെ അവർ നിഷിദ്ധമായി അംഗീകരിക്കുന്നില്ല. അതായത്, അവരുടെ വേദഗ്രന്ഥവും അവരുടെ പ്രവാചകനും മുഖേന അവർക്ക് വിരോധിക്കപ്പെട്ട കാര്യങ്ങളാകട്ടെ, ക്വുർആനും നബി തിരുമേനിﷺയും മുഖേന വിരോധിക്കപ്പെട്ട കാര്യങ്ങളാകട്ടെ അവർ നിഷിദ്ധമായി ഗണിക്കുന്നില്ല. അവരുടെ മത പുരോഹിതന്മാരും പണ്ഡിതന്മാരും അവർക്ക് നിഷിദ്ധമായി വിധിക്കുന്ന കാര്യങ്ങൾ മാത്രമേ അവർ തങ്ങൾക്ക് നിഷിദ്ധമായി കരുതുന്നുള്ളൂ.

(3) അവർ യഥാർത്ഥ മതത്തെ മതമായി ആചരിക്കുന്നില്ല. അല്ലാഹുവിന്റെ പക്കൽ സ്വീകാര്യമായ മതം ഇസ്‌ലാമാകുന്ന ഏക മതമാണല്ലോ. ഇസ്‌ലാമിന്റെ അടിത്തറക്ക് പോലും വിരുദ്ധമായ വിശ്വാസാചാരങ്ങളാൽ മലീമസമാണ് അവർ ആചരിച്ചുവരുന്ന മതം. യഥാർത്ഥ ഇസ്‌ലാം മതമായിരുന്നു അവർ അനുഷ്ഠിച്ചു വരുന്നതെങ്കിൽ- അഥവാ അതിനവർ തയ്യാറാവുകയാണെങ്കിൽ-നബി തിരുമേനിﷺയിൽ ഏറ്റവും ആദ്യം വിശ്വസിക്കേണ്ടത് അവരായിരുന്നുവല്ലോ. എല്ലാ പ്രവാചകന്മാരും പ്രബോധനം ചെയ്ത മതം ഇസ്‌ലാമാണെന്നിരിക്കെ, ചില പ്രവാചകന്മാരിൽ വിശ്വസിക്കുകയും, ചില പ്രവാചകന്മാരെ- അന്ത്യപ്രവാചകനെ വിശേഷിച്ചും- നിഷേധിക്കുകയും ചെയ്‌വാൻ നിവൃത്തിയില്ലതാനും. സത്യമാർഗത്തിൽ നിന്ന് വേദക്കാർ വ്യതിചലിച്ചു പോകുവാനുള്ള മൂല കാരണങ്ങൾ അടുത്ത വചനങ്ങളിൽ കാണാവുന്നതാണ്.

വേദക്കാർ മുസ്‌ലിംകൾക്ക് കപ്പം കൊടുക്കാൻ തയ്യാറായാൽ അവരോട് യുദ്ധം ചെയ്തുകൂടാ എന്നാണ് حَتَّىٰ يُعْطُوا الْجِزْيَةَ (അവർ കപ്പം കൊടുക്കുന്നതുവരെ) എന്ന വാക്യം അറിയിക്കുന്നത്. ഹജർ ( هجر ) എന്ന സ്ഥലത്തെ 'മജൂസി'കളിൽ (അഗ്നിയാരാധകന്മാരിൽ) നിന്ന് നബിﷺ കപ്പം സ്വീകരിച്ചതായും, അവരോടും വേദക്കാരോട് സ്വീകരിക്കപ്പെടുന്ന നടപടി സ്വീകരിക്കേണ്ടതാണെന്ന് നബിﷺ പറഞ്ഞതായും ഹദീഥിൽ വന്നിരിക്കുന്നു. അതുകൊണ്ട് വേദക്കാരായ യഹൂദികളിൽനിന്നും, ക്രിസ്ത്യാനികളിൽ നിന്നും, മജൂസികളിൽനിന്നും കപ്പം ഉള്ളതിൽ പണ്ഡിതന്മാർക്കിടയിൽ പറയത്തക്ക അഭിപ്രായ വ്യത്യാസമൊന്നുമില്ല. മുശ്‌രിക്കുകളിൽനിന്നും, മറ്റുള്ള അവിശ്വാസികളിൽനിന്നും കപ്പം വാങ്ങാമോ എന്നുള്ളതിൽ പണ്ഡിതന്മാർക്കിടയിൽ രണ്ടുപക്ഷമാണുള്ളത്. ആഇശഃ (റ) യിൽനിന്നു ബുറൈദഃ (റ) ഉദ്ധരിച്ചതും മുസ്‌ലിം (റ) രേഖപ്പെടുത്തിയതുമായ ഒരു ഹദീഥിൽ, നബിﷺ സൈന്യങ്ങളെ അയക്കുമ്പോൾ, അവരുടെ നായകന്മാർക്ക് നൽകുന്ന ഉപദേശങ്ങളിൽ ഒന്നുകിൽ ശത്രുക്കൾ ഇസ്‌ലാമിനെ സ്വീകരിക്കുക, അല്ലെങ്കിൽ കപ്പം നൽകുക, രണ്ടും ചെയ്യാത്തപക്ഷം യുദ്ധം ചെയ്യുക എന്ന് പറഞ്ഞതായി കാണാം. ഇതിനെ ആസ്പദമാക്കി എല്ലാ അവിശ്വാസികളിൽനിന്നും കപ്പം സ്വീകരിക്കാമെന്നാണ് ഒരു വിഭാഗത്തിന്റെ അഭിപ്രായം. വിശദീകരണത്തിന്റെ സ്ഥാനം ഫിക്വ്ഹ് ഗ്രന്ഥങ്ങളത്രെ.

ഒരുതരം ഭരണ നികുതിയാണ് കപ്പം ( الْجِزْيَة ). കപ്പം നൽകുവാൻ നിശ്ചയിക്കുന്ന തോടുകൂടി അവരുടെ ഭരണഭാരവും, സംരക്ഷണത്തിന്റെ ചുമതലയും മുസ്‌ലിംകളുടെ മേൽ ഭവിക്കുന്നു. ഇതിന്റെ പേരിൽ ഈടാക്കപ്പെടുന്ന ഒരു തുച്ഛസംഖ്യമാത്രമാണത്. നബിﷺയും, ആദ്യകാല ഖലീഫഃമാരും (ഖുലഫാഉ-ർ-റാശിദൂൻ) വേദക്കാരിൽനിന്ന് ഈടാക്കിയിരുന്ന കപ്പങ്ങളുടെ തോത് പരിശോധിച്ചാൽ ഏറെക്കുറെ ഒരു സാധാരണ ക്കാരന്റെ മേൽ കൊല്ലത്തിൽ പന്ത്രണ്ടു ദിർഹം (വെള്ളിപ്പണം) മാത്രമായിരുന്നു (*) കപ്പം ചുമത്തപ്പെട്ടിരുന്നത്. ധനികന്മാരുടെ പേരിൽ അൽപം കൂടുതൽ ചുമത്തപ്പെട്ടെന്നും വരും. പലപ്പോഴും നാണയത്തിന് പകരം അതതു സ്ഥലങ്ങളിലെ ഉൽപ്പന്നങ്ങളായി അത് കൊടുത്തു തീർക്കുവാനുള്ള വ്യവസ്ഥയും ഉണ്ടായിരിക്കും. കപ്പം കൊടുത്തു കീഴടങ്ങു ന്നവർ 'ദിമ്മികൾ' ( اهل الذمة ) അഥവാ മുസ്‌ലിംകളാൽ ഉത്തരവാദിത്വം ഏൽക്കപ്പെട്ട വർ എന്ന പേരിൽ അറിയപ്പെടുന്നു. ഇവരെപ്പറ്റി മുസ്‌ലിംകൾക്കുള്ള ഉത്തരവാദിത്വം എത്രത്തോളമുണ്ടെന്ന് അനുമാനിക്കാൻ നബിﷺയുടെ ഒരേ ഒരു ഹദീഥ് മതിയാകുന്ന താണ്. ഇബ്നു ഉമർ (റ) ഉദ്ധരിച്ച ആ നബിവചനം ഇതാകുന്നു: 'സമാധാന ഉടമ്പടി ചെയ്ത ഒരാളെ ആരെങ്കിലും കൊലപ്പെടുത്തിയാൽ അവന് സ്വർഗത്തിന്റെ വാസന ലഭി ക്കുകയില്ല. അതിന്റെ വാസനയാകട്ടെ, നാൽപത് കൊല്ലത്തെ ദൂരത്ത് നിന്നുണ്ടാകുന്ന തുമാകുന്നു'. (ബു.) അതോടുകൂടി, അവരുടെ മതാചാരങ്ങളിലും, വിശ്വാസ സിദ്ധാന്ത ങ്ങളിലും അവർ തികച്ചും സ്വതന്ത്രരുമായിരിക്കും.

കപ്പം നൽകുന്നതിനെപ്പറ്റി രണ്ടു ഉപാധികൾ അല്ലാഹു എടുത്തുകാണിച്ചിരിക്കുന്നു.

(1) عن يد (കയ്യോടെ) എന്നും (2) وهم صاغرون (അവർ നിസ്സാരന്മാരായിക്കൊണ്ട്) എന്നും. يد (യദുൻ) എന്ന വാക്കിന് സാക്ഷാൽ അർത്ഥം 'കൈ' എന്നാണെങ്കിലും 'കഴിവ്, അനുഗ്രഹം, പങ്ക്, അധികാരം' എന്നിങ്ങിനെയും സന്ദർഭമനുസരിച്ചു അതിന് അർത്ഥങ്ങൾ വരാറുണ്ട്. عن (അൻ) എന്ന അവ്യയവും അതുപോലെ പല അർത്ഥ ത്തിലും ഉപയോഗിക്കപ്പെടും. അതിനാൽ ഒന്നാമത്തെ ഉപാധിയായ عَنْ يَدٍ (അൻയ ദിൻ) എന്ന വാക്കിന് 'കഴിവനുസരിച്ചു, റൊക്കമായ്ക്കൊണ്ട്, കീഴൊതുങ്ങിക്കൊണ്ട്, ഒരു മുടക്കം കൂടാതെ, (മുസ്‌ലിംകളുടെ വക) അനുഗ്രഹമായിട്ട്' എന്നിങ്ങനെയൊക്കെ അർത്ഥം കൽപിക്കപ്പെട്ടിട്ടുണ്ട്. ഓരോ നിലക്ക് എല്ലാ അർത്ഥവും പരിഗണനാർഹമാ ണെങ്കിലും ആദ്യത്തെ രണ്ടർത്ഥങ്ങളാണ് കൂടുതൽ നന്നായിത്തോന്നുന്നത്. അല്ലാഹു വിനറിയാം. ഒന്നാമത്തെ അർത്ഥ പ്രകാരം അവരുടെ കഴിവനുസരിച്ചായിരിക്കണം കപ്പം വാങ്ങുന്നതെന്നും, രണ്ടാമത്തെ അർത്ഥപ്രകാരം അത് കടമായിരുന്നാൽ പോര- റൊക്കം തന്നെ നൽകണം-എന്നും സാരമായിരിക്കും. صَاغِرُون (സ്വാഗിറൂൻ) എന്ന വാക്കിന് പദാർത്ഥം 'ചെറുതായവർ' എന്നാണെങ്കിലും 'നിസ്സാരൻമാർ, കീഴൊതുങ്ങിയവർ, നിന്ദ്യ ന്മാർ' എന്നൊക്കെയുള്ള ഉദ്ദേശ്യത്തിൽ അത് ഉപയോഗിക്കപ്പെടുന്നു. ഈ ഉദ്ദേശ്യാർത്ഥ ങ്ങളെ അടിസ്ഥാനമാക്കിക്കൊണ്ടുള്ള ചില വിശദാംശങ്ങളിലും പണ്ഡിതന്മാർക്കിടയിൽ അഭിപ്രായവ്യത്യാസങ്ങൾ കാണാം. സാമാന്യമായിപ്പറഞ്ഞാൽ, കഴിവനുസരിച്ചും, റൊക്ക മായും മുസ്‌ലിംകൾക്ക് കീഴൊതുങ്ങിക്കൊണ്ടും, ഇസ്‌ലാമിക ഭരണത്തിന് വഴങ്ങിക്കൊ ണ്ടുമായിരിക്കണം കപ്പം കൊടുക്കുന്നത് എന്ന് ചുരുക്കം الله اعلم

---

*(*) ഒരു ദിർഹം - ഏകദേശം 3 ഗ്രാം വെള്ളി.*

## വിഭാഗം - 5

وَقَالَتِ ٱلْيَهُودُ عُزَيْرٌ ٱبْنُ ٱللَّهِ وَقَالَتِ ٱلنَّصَٰرَى ٱلْمَسِيحُ ٱبْنُ ٱللَّهِ ۖ

《30》 യഹൂദികൾ പറയുന്നു: ഉസൈർ അല്ലാഹുവിന്റെ പുത്രനാണ് എന്ന്; ക്രിസ്ത്യാനികൾ പറയുന്നു; മസീഹ് (ഈസാ) അല്ലാഹുവിന്റെ പുത്രനാണ് എന്ന്.

ذَٰلِكَ قَوْلُهُم بِأَفْوَٰهِهِمْ ۖ يُضَٰهِـُٔونَ قَوْلَ ٱلَّذِينَ كَفَرُوا۟ مِن قَبْلُ ۚ

അത് അവരുടെ വായകൊണ്ടു (പറഞ്ഞുവരാറു) ള്ള വാക്കത്രെ. മുമ്പ് അവിശ്വസിച്ചവരുടെ വാക്കിനോട് ഇവർ സാമ്യം പുലർത്തിക്കൊണ്ടിരിക്കുന്നു.

قَٰتَلَهُمُ ٱللَّهُ ۚ أَنَّىٰ يُؤْفَكُونَ ﴿٣٠﴾

അല്ലാഹു അവരെ നശിപ്പിക്കട്ടെ [ശപിക്കട്ടെ]! എങ്ങിനെയാണവർ (സത്യത്തിൽ നിന്ന്) തെറ്റിക്കപ്പെടുന്നത് (ആശ്ചര്യം) !

---

《30》 وَقَالَت പറഞ്ഞു, പറയുന്നു ٱلْيَهُودُ യഹൂദികൾ عُزَيْرٌ ഉസൈർ ابْنُ اللَّهِ അല്ലാഹുവിന്റെ പുത്രനാണ്, മകനാണ് (എന്ന്) وَقَالَت പറഞ്ഞു, പറയുന്നു النَّصَارَى ക്രിസ്ത്യാനി (നസ്വ്റാനികൾ) الْمَسِيحُ മസീഹ് ابْنُ اللَّهِ അല്ലാഹുവിന്റെ പുത്രനാണ് (എന്ന്) ذَٰلِكَ അത് قَوْلُهُمْ അവരുടെ വാക്കാണ്, അവർ പറയുന്നതാണ് بِأَفْوَاهِهِمْ അവരുടെ വായകൾ കൊണ്ട് يُضَاهِئُونَ അവർ അനുകരിക്കുന്നു, സാമ്യംപുലർത്തുന്നു قَوْلَ വാക്കിനെ, പറയുന്നതിനെ الَّذِينَ كَفَرُوا അവിശ്വസിച്ചവരുടെ مِن قَبْلُ മുമ്പ്, മുമ്പേ قَاتَلَهُمُ അവരോട് യുദ്ധം ചെയ്യട്ടെ (നശിപ്പിക്കട്ടെ-ശപിക്കട്ടെ) اللَّهُ അല്ലാഹു أَنَّىٰ എങ്ങിനെയാണ്, എവിടെ നിന്നാണ് يُؤْفَكُونَ അവർ തെറ്റിക്ക (തിരിച്ചുവിട) പ്പെടുന്നത്

---

വേദക്കാരുടെ പൊതുനിലയെപ്പറ്റി ചിലതെല്ലാം കഴിഞ്ഞ വചനത്തിൽ ചൂണ്ടിക്കാട്ടി. മതത്തിന്റെ അടിത്തറ തന്നെ പൊളിച്ചു കളയുമാറ് അവരിൽ ഓരോ വിഭാഗക്കാരും സ്വീകരിച്ചുവരുന്ന വിശ്വാസങ്ങളെയാണ് ഈ വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്. ഉസൈർ (റ) അല്ലാഹുവിന്റെ പുത്രനാണെന്ന് യഹൂദികളും, ഈസാ മസീഹ് (അ) അല്ലാഹുവിന്റെ പുത്രനാണെന്ന് ക്രിസ്ത്യാനികളും വാദിക്കുന്നു. ഈസാ നബി(അ)യെപ്പറ്റി ക്രിസ്ത്യാനികളുടെ ഈ വാദം സുപ്രസിദ്ധമാണ്. ഇതിനെപ്പറ്റി സൂറത്തുൽ മാഇദഃയിൽ വെച്ചും മറ്റും നാം പല വിവരങ്ങളും കാണുകയും ചെയ്തു. എന്നാൽ, ഉസൈർ (അ) നെക്കുറിച്ച് യഹൂദികളുടെ ഈ വാദം അത്രതന്നെ പ്രസിദ്ധമല്ല. താഴെ കാണുന്ന വിവരണത്തിൽ നിന്ന് മനസ്സിലാക്കാവുന്നതുപോലെ, ഒരു വിഭാഗം യഹൂദികളുടെ വാദമായിരുന്നു അത്. ക്രമേണ അതവരിൽ പ്രചാരത്തിലായി. ഒരു സമുദായത്തെപ്പറ്റി പൊതുവെ പ്രസ്താവിക്കുമ്പോൾ, അവരിൽ ഒരു വിഭാഗത്തിന്റെ ഗുണദോഷങ്ങളെ സമുദായത്തിന്റെ

പൊതുവെയുള്ള ഗുണദോഷങ്ങളെന്ന നിലക്ക് പ്രസ്താവിക്കുക പതിവാണല്ലോ. ഈ പതിവ് ക്വുർആനിലും കാണാം.

വേദക്കാരെന്ന നിലക്ക് അങ്ങേ അറ്റം ദുഷിച്ച ഇത്തരം വിശ്വാസങ്ങളും വാദങ്ങളും ഉണ്ടാകുവാൻ പാടില്ലാത്തതാണ്.പക്ഷേ, വേദഗ്രന്ഥങ്ങളുമായി ബന്ധമില്ലാത്ത അവിശ്വാസികൾ തങ്ങളുടെ മതസിദ്ധാന്തങ്ങളായി മുമ്പേ കെട്ടിയുണ്ടാക്കി സ്വീകരിച്ചുവരുന്ന പല വ്യാജ സിദ്ധാന്തങ്ങളെയും വേദക്കാർ അനുകരിച്ചു വരുന്നുണ്ട്. അവയിലൊന്നാണ് അവരുടെ ഈ പുത്രവാദങ്ങളുമെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു. അറേബ്യയിലെ മുശ്‌രിക്കുകൾ മലക്കുകൾ അല്ലാഹുവിന്റെ പുത്രിമാരാണെന്ന് വാദിച്ചിരുന്നു. ഹിന്ദുക്കൾ ശ്രീകൃഷ്ണനെയും, ബുദ്ധമതക്കാർ ബുദ്ധനെയും ദൈവപുത്രന്മാരായി ഗണിക്കുന്നു. ബഹുദൈവാരാധകരും വിഗ്രഹാരാധകരുമായ മിക്ക വിഭാഗങ്ങളിലും ഇതുപോലെയുള്ള ദൈവപുത്ര-പുത്രീ വാദങ്ങൾ കാണാം. (*) സത്യത്തിന് കടകവിരുദ്ധമായ ഒരു വാദം കെട്ടിയുണ്ടാക്കിയെന്ന് മാത്രമല്ല, ദൈവീകമതവുമായി നാമമാത്രബന്ധം പോലുമില്ലാത്ത അവിശ്വാസികളുടെ വാദങ്ങളെ അവർ അനുകരിക്കുകയും, അതിൽനിന്ന് പ്രചോദനം കൊള്ളുകയും ചെയ്യുന്നു. ഇതിൽ അല്ലാഹുവിന് അവരോടുള്ള അമർഷവും കഠിനമായ പ്രതിഷേധവുമാണ് അവസാനത്തെ രണ്ടു വാക്യങ്ങളിൽ കാണുന്നത്. قَاتَلَ എന്ന പദം 'യുദ്ധം ചെയ്തു' എന്ന അർത്ഥത്തിൽ ഭൂതകാല ക്രിയാരൂപത്തിലുള്ളതാണെങ്കിലും 'ശപിക്കട്ടെ, നശിക്കട്ടെ' എന്നിങ്ങനെയുള്ള പ്രാർത്ഥനാ രൂപത്തിലാണ്-ആശ്ചര്യവും പ്രതിഷേധവും പ്രകടിപ്പിച്ചുകൊണ്ടുള്ള ഇത്തരം സന്ദർഭങ്ങളിൽ- അത് ഉപയോഗിക്കപ്പെടുന്നത്.

ബൈബ്ളിൽ എസ്രാ എന്ന പേരിലാണു ഉസൈർ (عُزَيْر ) അറിയപ്പെടുന്നത്. അദ്ദേഹത്തെപ്പറ്റി ചില ക്വുർആൻ വ്യാഖ്യാന ഗ്രന്ഥങ്ങളിലും, വേദപുസ്തക ചരിത്രങ്ങളിലും പ്രസ്താവിച്ചുകാണുന്നതിന്റെ രത്നച്ചുരുക്കം ഇതാണ്: അദ്ദേഹം യഹൂദികളിലെ വേദശാസ്ത്ര വിദഗ്ധനും ഒരു എഴുത്തുകാരനുമായിരുന്നു. ബാബിലോണിയക്കാർ യഹൂദികളെ അക്രമിച്ചു രാജ്യം നശിപ്പിക്കുകയും, അവരെ ബാബിലോണിയയിലേക്ക് ബന്ധനസ്ഥരാക്കി കൊണ്ടുപോവുകയും ചെയ്തതോടെ, തൗറാത്തിന്റെ വിജ്ഞാനങ്ങൾ അവരിൽനിന്ന് നഷ്ടപ്പെട്ടുപോയി. അദ്ദേഹം തന്റെ ഓർമയിൽനിന്നും മറ്റുമായി അതു വീണ്ടും എഴുതി പുനരുദ്ധരിച്ചു. തൗറാത്തിന്റെ മൂലഭാഷയായിരുന്ന ഹിബ്രു ( عِبْرَانِيَة) ഭാഷ യഹൂദികളിൽനിന്ന് മിക്കവാറും വിസ്മരിക്കപ്പെട്ടുപോയിരുന്നത് നിമിത്തം അൽപം ഹിബ്രുവും കലർത്തിക്കൊണ്ട് ബാബിലോണിയൻ ഭാഷയായ കൽദേയ (كَلْدَانِيَة) ഭാഷയിലായിരുന്നു അദ്ദേഹം അതെഴുതിയിരുന്നത്. പിന്നീട് തൗറാത്തിന്റെ യഥാർത്ഥ പകർപ്പ് കണ്ടു കിട്ടിയപ്പോൾ അദ്ദേഹം എഴുതിയുണ്ടാക്കിയിരുന്ന പകർപ്പ് ശരി തന്നെയാണെന്ന് മന

***(*) ക്രിസ്തുമതവും ഹിന്ദുമതവും തമ്മിൽ ഒരു താരതമ്യം നടത്തിക്കൊണ്ട് അൽ ഉസ്താദ് തൗഫീക് അലി വഹ്ബഃ എന്ന പണ്ഡിതൻ, റബാത്തിൽ (മൊറോക്കോ) നിന്നു പ്രസിദ്ധീകരിക്കപ്പെടുന്ന 'ദഅ്‌വത്തുൽ-ഹക്' ( دَعْوَةُ الحَق) എന്ന മാസികയുടെ 6-ാം പുസ്തകം 16-ാം ലക്കത്തിൽ ഇരുകൂട്ടരുടെയും വിശ്വാസാചാരങ്ങളെ സംബന്ധിച്ചു അവരുടെ ആധികാരിക ഗ്രന്ഥങ്ങളിൽനിന്നു മാത്രം തൊണ്ണൂറിൽപരം ഉദ്ധരണികൾ നിരത്തിക്കൊണ്ട് ഒരു പഠനം നടത്തിയതായിക്കാണാം. ഈസാ (അ) ദൈവപുത്രനാണെന്ന ക്രിസ്തീയ വാദം ഹിന്ദുമതത്തിന്റെ പരിപൂർണമായ അനുകരണമാണെന്ന് അദ്ദേഹം അതിൽ അസന്നിഗ്ധമായി സ്ഥാപിച്ചിട്ടുണ്ട്.***

സ്സിലായി. ബൈബ്ളിലെ എസ്രാ, നെഹെമ്യാവൂ, ദിനവൃത്താന്തം എന്നീ ഗ്രന്ഥങ്ങളുടെ രചയിതാവ് അദ്ദേഹമാകുന്നു. (*) ബാബിലോണിയയിൽനിന്ന് യഹൂദികളെ മോചിപ്പിച്ചു സ്വദേശമായ യരുശലേമിൽ (ബൈത്തുൽ മുക്വദ്ദസിൽ) തിരിച്ചു കൊണ്ടുവരുവാനും, അവരിൽ നിന്ന് നശിച്ചുപോയിരുന്ന വേദവിജ്ഞാനവും മത സംസ്ക്കാരവും പുനരുജ്ജീവിപ്പിക്കുവാനും അദ്ദേഹം വമ്പിച്ച പരിശ്രമങ്ങൾ നടത്തി. അതിൽ അദ്ദേഹം വിജയിക്കുകയും ചെയ്തു. ക്രിസ്ത്വബ്ദത്തിനു മുമ്പ് അഞ്ചാം നൂറ്റാണ്ടിലായിരുന്നു അദ്ദേഹത്തിന്റെ കാലം. അദ്ദേഹം യഹൂദീ പ്രവാചകന്മാരിൽപ്പെട്ട ഒരു പ്രവാചകനായിരുന്നു. മേൽ പ്രസ്താവിച്ച അദ്ദേഹത്തിന്റെ മഹൽ കൃത്യങ്ങളെയും യോഗ്യതകളെയും മുൻനിറുത്തി യഹൂദികളിൽ ഒരു വിഭാഗം അദ്ദേഹത്തെ ദൈവപുത്രനായിക്കരുതുകയും വിശ്വസിക്കുകയും ചെയ്തു. (**)

ഇബ്നു ഇസ്ഹാക്വ്, ഇബ്നു ജരീർ ( റ) മുതലായവർ ഇബ്നു അബ്ബാസ് (റ) ൽ നിന്നുദ്ധരിച്ച ഒരു രിവായത്തിൽ, സലാമുബ്നു മുശ്കം (**سَلَام بن مُشْكَم**) തുടങ്ങിയ ചില യഹൂദീ പ്രമുഖന്മാർ നബിﷺയോട് ഇപ്രകാരം പറഞ്ഞതായി വന്നിരിക്കുന്നു: 'താങ്കളെ ഞങ്ങൾ എങ്ങിനെ പിൻപറ്റും?! ഞങ്ങളുടെ ക്വിബ്ലഃയെ താങ്കൾ വിട്ടുകളഞ്ഞു. ഉസൈർ അല്ലാഹുവിന്റെ പുത്രനാണെന്ന് താങ്കൾ പറയുന്നുമില്ല.' ഈ രിവായത്തിൽനിന്ന് ക്വുർആൻ അവതരിക്കുന്ന കാലത്ത് മദീനയിലെ യഹൂദികൾ ആ വിശ്വാസക്കാരായിരുന്നുവെന്ന് മനസ്സിലാക്കാവുന്നതാണ്. വേദക്കാരുടെ വഴിപിഴവുകൾക്ക് അടിസ്ഥാനപരമായ മറ്റൊരു കാരണം അടുത്ത വചനത്തിൽ അല്ലാഹു വിവരിക്കുന്നു. പൂർവ്വീകരായ അവിശ്വാസികളെ അവർ അനുകരിക്കുകയാണെന്നുള്ളതിന് ഒരു വിശദീകരണം കൂടിയാണത്. അല്ലാഹു പറയുന്നു:-

ٱتَّخَذُوٓا۟ أَحْبَارَهُمْ وَرُهْبَـٰنَهُمْ أَرْبَابًا مِّن دُونِ ٱللَّهِ وَٱلْمَسِيحَ ٱبْنَ مَرْيَمَ

**﴾31﴿ തങ്ങളുടെ പണ്ഡിതന്മാരെയും, തങ്ങളുടെ പുരോഹിതൻമാരെയും അല്ലാഹുവിന് പുറമെ അവർ റബ്ബുകളാക്കിവെച്ചു. മർയമിന്റെ മകൻ മസീഹിനെയും (റബ്ബാക്കിവെച്ചു).**

وَمَآ أُمِرُوٓا۟ إِلَّا لِيَعْبُدُوٓا۟ إِلَـٰهًا وَٰحِدًا ۖ لَّآ إِلَـٰهَ إِلَّا هُوَ ۚ سُبْحَـٰنَهُۥ عَمَّا يُشْرِكُونَ ﴿٣١﴾

**ഒരേ ഇലാഹിനെ [ആരാധ്യനെ] ആരാധിക്കുവാനല്ലാതെ അവരോട് കൽപിക്കപ്പെട്ടിട്ടില്ലതാനും. അവനല്ലാതെ ഒരു ആരാധ്യനേ ഇല്ല. അവർ പങ്കുചേർക്കുന്നതിൽ നിന്നും അവൻ എത്രയോ പരിശുദ്ധൻ!**

***(*) അദ്ദേഹം വേറെയും പല ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ടെന്നും, അവയെല്ലാം 'അപ്പൊക്രീഫാ' എന്നറിയപ്പെടുന്ന പുറംതള്ളപ്പെട്ട വേദഗ്രന്ഥങ്ങളിൽ ഉൾപ്പെടുത്തപ്പെട്ടിരിക്കുകയാണെന്നും പറയപ്പെടുന്നു. വാസ്തവം അല്ലാഹുവിനറിയാം.***

***(**) ദൈവപുത്രനാക്കിയെന്നതൊഴിച്ചു ബാക്കിയുള്ള പ്രസ്തുത വിവരണം ഏറെക്കുറെ വേദപുസ്തക നിഘണ്ടുവിലും കാണാം.***

﴾31﴿ اتَّخَذُوا അവർ ആക്കിവെച്ചു, ആക്കിത്തീർത്തു, ഏർപ്പെടുത്തി أَحْبَارَهُمْ അവരുടെ മതപണ്ഡിതന്മാരെ وَرُهْبَانَهُمْ അവരുടെ പുരോഹിതന്മാരെയും أَرْبَابًا റബ്ബുകൾ مِنْ دُونِ പുറമെ, കൂടാതെ اللَّهِ അല്ലാഹുവിന്, അല്ലാഹുവിനെ وَالْمَسِيحَ മസീഹിനെയും ابْنَ مَرْيَمَ മർയമിന്റെ മകൻ, പുത്രനായ وَمَا أُمِرُوا അവർ (അവരോട്) കൽപിക്കപ്പെട്ടിട്ടുമില്ല إِلَّا لِيَعْبُدُوا അവർ ആരാധിക്കുവാനല്ലാതെ إِلَٰهًا وَاحِدًا ഒരേ (ഏക) ഇലാഹിനെ لَا إِلَٰهَ ഒരു ആരാധ്യനുമില്ല, ഇലാഹേ ഇല്ല إِلَّا هُوَ അവനല്ലാതെ سُبْحَانَهُ അവൻ മഹാ (എത്രയോ) പരിശുദ്ധൻ عَمَّا യാതൊന്നിൽനിന്ന് يُشْرِكُونَ അവർ പങ്കു ചേർക്കുന്ന.

---

യഹൂദികളിലുള്ള മതപണ്ഡിതന്മാരും വേദശാസ്ത്രികളുമായ ആളുകൾക്ക് أَحْبَار (അഹ്ബാർ) എന്നും, ക്രിസ്ത്യാനികളിൽ തപസ്സും സന്യാസവും സ്വീകരിച്ചുവരുന്ന പുരോഹിതന്മാർക്ക് رُهْبَان (റുഹ്ബാൻ) എന്നും പറയപ്പെടാറുണ്ട്. ഭാഷാർത്ഥം നോക്കുമ്പോൾ എല്ലാ പണ്ഡിതന്മാർക്കും പുരോഹിതന്മാർക്കും പൊതുവെ അവ ഉപയോഗിക്കാവുന്നതുമാകുന്നു. ഇവിടെ, യഹൂദികളും, ക്രിസ്ത്യാനികളുമാകുന്ന വേദക്കാരിലുള്ള പണ്ഡിതന്മാരെയും പുരോഹിതന്മാരെയും അവർ റബ്ബുകളാക്കിയതിനെക്കുറിച്ചത്രെ അല്ലാഹു പ്രസ്താവിക്കുന്നത്. 'അവർ അവരെ റബ്ബുകളാക്കി' എന്ന് പറഞ്ഞത്– ഇമാം റാസീ (റ) യും മറ്റും ചൂണ്ടിക്കാട്ടിയതുപോലെ– അവർ അവരെ ദൈവങ്ങളാക്കി അവർക്ക് ആരാധന നടത്തിവന്നിരുന്നുവെന്നർത്ഥത്തിലല്ല. താഴെ ഉദ്ധരിക്കുന്ന ഹദീഥിൽ നബിﷺ വ്യക്തമാക്കിയതുപോലെ, അവർ അവർക്ക് മതനിയമ നിർമാണാധികാരം വകവെച്ചു കൊടുക്കുകയും, അവർ നിർമിക്കുന്ന നിയമങ്ങളെ അവർ തങ്ങളുടെ യഥാർത്ഥ മതനിയമങ്ങളായി അംഗീകരിച്ചു പോരുകയും ചെയ്തുവെന്ന അർത്ഥത്തിലാകുന്നു. വാസ്തവത്തിൽ ഇതിനു പുറമെ, വേദക്കാർ (താഴെ ചൂണ്ടിക്കാട്ടുന്നപോലെ) അവരുടെ പണ്ഡിത പുരോഹിതന്മാരിൽ ഓരോ തരത്തിലുള്ള ദിവ്യത്വം കൽപിച്ചുവരുന്നതായും കാണാവുന്നതാകുന്നു.

ഇമാം അഹ്മദ്, തിർമദീ, ഇബ്നു ജരീർ (റ) എന്നിവർ പല മാർഗങ്ങളിലൂടെയും അദിയ്യുബ്നു ഹാതിമുത്ത്വാഈ(رضـ عديّ بن حاتم الطائى) യെക്കുറിച്ചു ഇപ്രകാരം നിവേദനം ചെയ്തിരിക്കുന്നു: 'അദ്ദേഹത്തെ ഇസ്‌ലാമിലേക്ക് ക്ഷണിച്ചുകൊണ്ട് നബി തിരുമേനിﷺയുടെ ക്ഷണം വന്നപ്പോൾ അദ്ദേഹം ശാമിലേക്ക് ഓടിപ്പോയി. അദ്ദേഹം ജാഹിലിയ്യത്തിൽ ക്രിസ്തുമതം സ്വീകരിച്ചിരുന്നു. അദ്ദേഹത്തിന്റെ സഹോദരിയും ഗോത്രത്തിൽപെട്ട കുറേ ആളുകളും ചിറയിലകപ്പെട്ടു. (*) പിന്നീട് അവരെ (സഹോദരിയെ)

---

***(*) ഹിജ്റഃ 9-ാം കൊല്ലം റബീഉൽ അവ്വലിൽ ത്വയ്യിഉ് ഗോത്രത്തിന്റെ വിഗ്രഹം നശിപ്പിക്കുവാൻ അലി (റ) യുടെ നേതൃത്വത്തിൽ അയക്കപ്പെട്ട സൈന്യസംഘവുമായി അവിടെയുള്ളവർ ഏറ്റുമുട്ടിയതിനെ തുടർന്നാണ് അവർ ചിറ പിടിക്കപ്പെട്ടത്. അദിയ്യ് (റ) ന്റെ സഹോദരിയുടെ പേർ സിഫാനഃ (റ) എന്നാകുന്നു. മദീനായിൽ വന്ന ശേഷം സിഫാനഃ (റ) യുടെ അപേക്ഷയനുസരിച്ച് മോചനമൂല്യം കൂടാതെ നബിﷺഅവരെ വിട്ടയച്ചു. തിരുമേനിയുടെ ഔദാര്യത്തിൽ ആകൃഷ്ടയായതുകൊണ്ടാണ് അവർ ശാമിലേക്കു പോയതും, അദിയ്യ് (റ) നെ നബിﷺയുടെ അടുക്കലേക്ക് കൂട്ടിക്കൊണ്ടുവരാൻ ശ്രമിച്ചതും. രണ്ടുപേരുടെയും പിതാവായ ഹാതിം ▶▶***

നബി ﷺ ഉദാരപൂർവ്വം വിട്ടയച്ചു. അനന്തരം അവർ മടങ്ങി സഹോദരന്റെ അടുക്കൽ ചെന്നു. അദ്ദേഹത്തെ ഇസ്‌ലാമിനെ അംഗീകരിക്കുവാനും നബി ﷺ യുടെ അടുക്കൽ വരുവാനും പ്രോത്സാഹിപ്പിച്ചു. അങ്ങനെ, അദിയ്യ് (റ) മദീനയിൽ വന്നു. ത്വയ്യിഉ് (طَيِّء) ഗോത്രത്തിലെ ഒരു നേതാവായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ വരവിനെപ്പറ്റി ജനങ്ങൾ സംസാരിച്ചു. അദ്ദേഹം റസൂൽ തിരുമേനി ﷺ യുടെ അടുക്കൽ പ്രവേശിക്കുമ്പോൾ തിരുമേനി ഈ 31-ാം വചനം ഓതുന്നുണ്ടായിരുന്നു. അദിയ്യ് (റ) പറയുകയാണ്: 'അവർ അവരെ ആരാധിച്ചിട്ടില്ലല്ലോ! (എന്നിരിക്കെ അവരെ അവർ റബ്ബുകളാക്കി എന്നു പറയുന്നതു എന്തുകൊണ്ടാണ്?)' എന്ന് ഞാൻ ചോദിച്ചു. അപ്പോൾ, തിരുമേനി പറഞ്ഞു: 'ഇല്ലാതേ! അവർ അവർക്ക് ഹലാലിനെ (അനുവദനീയമായതിനെ) ഹറാമാക്കി (നിഷിദ്ധമാക്കി). ഹറാമിനെ ഹലാലാക്കുകയും ചെയ്തു. എന്നിട്ട് അവർ അവരെ പിൻപറ്റി. അതാണ് അവർ അവർക്ക് ചെയ്ത ആരാധന'. പിന്നീട് റസൂൽ ﷺ അദ്ദേഹത്തോട് ഇങ്ങനെ പറഞ്ഞു: 'അദിയ്യേ, താനെന്തു പറയുന്നു? 'അല്ലാഹു അക്ബർ' (അല്ലാഹു ഏറ്റവും വലിയവൻ) എന്ന് പറയുന്നതിന് താങ്കൾക്ക് വിരോധമുണ്ടോ? അല്ലാഹുവിനെക്കാൾ വലിയവനായി ആരെയെങ്കിലും തനിക്കറിയാമോ? 'ലാഇലാഹ ഇല്ലല്ലാഹു' (അല്ലാഹു അല്ലാതെ ആരാധ്യനേയില്ല) എന്നു പറയുന്നതിന് തനിക്ക് വിരോധമുണ്ടോ? അല്ലാഹുവല്ലാതെ വല്ല ഇലാഹിനെയും താങ്കൾക്കറിയാമോ?' പിന്നീട് തിരുമേനി അദ്ദേഹത്തെ ഇസ്‌ലാമിലേക്ക് ക്ഷണിച്ചു. അദ്ദേഹം ഇസ്‌ലാമിനെ അംഗീകരിക്കുകയും സാക്ഷ്യപ്പെടുത്തുകയും ചെയ്തു. അദ്ദേഹം പറയുകയാണ്: അപ്പോൾ തിരുമേനിയുടെ മുഖം സന്തോഷം പൂണ്ടതായി ഞാൻ കണ്ടു. പിന്നീട് തിരുമേനി പറഞ്ഞു: 'നിശ്ചയമായും യഹൂദികൾ കോപവിധേയരും (**مغضوب عليهم**) ക്രിസ്ത്യാനികൾ വഴിപിഴച്ചവരും (**ضالون**) ആകുന്നു.

വേദക്കാർ തങ്ങളുടെ പണ്ഡിത പുരോഹിതന്മാരെ റബ്ബുകളാക്കി എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, അല്ലാഹുവിന്റെ നിയമങ്ങൾക്കെതിരായി അവർ നിയമിച്ച നിയമങ്ങളെ മതനിയമങ്ങളായി ഗണിക്കുകയും അനുഷ്ഠിക്കുകയും ചെയ്തുവെന്നതാണെന്നും ഇതവരെ റബ്ബുകളാക്കലാണെന്നും ഈ ഹദീഥിൽനിന്ന് സ്പഷ്ടമാണ്. ക്വുർആൻ വ്യാഖ്യാതാക്കളും, അല്ലാത്തവരുമായ പല മഹാന്മാരും പറയാറുള്ളതുപോലെ മുസ്‌ലിം സമുദായം വളരെ ഗൗരവപൂർവ്വം മനസ്സിരുത്തേണ്ടുന്ന ഒരു വിഷയമാണിത്. അല്ലാഹുവിന്റെയും അവന്റെ റസൂലിന്റെയും - ക്വുർആന്റെയും സുന്നത്തിന്റെയും- വിധികളെപ്പറ്റി ഗൗനിക്കാതെ, ഏതെങ്കിലും ഇമാമോ, പണ്ഡിതനോ, അല്ലെങ്കിൽ ഒരു പ്രത്യേക വിഭാഗം ആളുകളോ പറയുന്നത് മാത്രം മതവിധിയായി അംഗീകരിക്കലും, അതിനെതിരിൽ തക്കതായ തെളിവ് കണ്ടാൽപോലും അതു സ്വീകരിക്കാതിരിക്കലും വേദക്കാരുടെ സമ്പ്രദായമാണെന്നും ഇത് ആ ഇമാമുകളെയും പണ്ഡിതന്മാരെയും റബ്ബുകളാക്കലാണെന്നും ഈ ഹദീഥിൽ നിന്ന് വ്യക്തമാണ്. ഇന്ന് മുസ്‌ലിം സമുദായത്തിലെ ബഹുഭൂരിഭാഗവും ആപൽക്കരമായ ഈ രോഗം ബാധിച്ചവരാണെന്നുള്ളത് അത്യധികം വേദനാജനകമായ ഒരു പരമാർത്ഥമത്രെ. അത്രയുമല്ല, അതിനെപ്പറ്റി ഗുണദോഷിക്കുന്നവരെ പിഴച്ചവരായി മുദ്രകുത്തുകയും ചെയ്യുന്നു! വേദക്കാരെ ചാണിനു ചാണായും മുഴത്തിനു മുഴമായും

◀◀ ***ത്വാഇൗ ജാഹിലിയ്യാ കാലത്ത് ഔദാര്യത്തിലും, ദാനധർമങ്ങളിലും വളരെയധികം പ്രസിദ്ധി നേടിയ ഒരു മഹാനായിരുന്നു. 'ഹാതിം' എന്ന വാക്കുപോലും 'ധർമിഷ്ടൻ' എന്ന വാക്കിന്റെ പര്യായമായി അറബി സാഹിത്യങ്ങളിൽ ഉപയോഗിക്കാറുള്ളത് ഇന്നും സാധാരണമാകുന്നു.***

നിങ്ങൾ പിൻപറ്റുമെന്ന് മുസ്ലിം സമുദായത്തിന് അല്ലാഹുവിന്റെ റസൂൽ മുന്നറിയിപ്പ്നൽകിയിട്ടുള്ളത് പ്രസിദ്ധമാണല്ലോ. അല്ലാഹുവിൽ ശരണം!

വിവരമില്ലാത്ത ആളുകൾ പണ്ഡിതന്മാരോട് മതവിധികൾ അന്വേഷിക്കലും, അതനുസരിക്കലും പാടില്ലെന്നല്ല ഇതിനർത്ഥം. ഇന്നിന്നവർ പറഞ്ഞതേ മതനിയമമായി അംഗീകരിച്ചുകൂടൂ. ക്വുർആനിലും സുന്നത്തിലും വ്യക്തമായി പ്രസ്താവിക്കപ്പെട്ടിരുന്നാലും അവർ പറഞ്ഞതിനെതിരിൽ മറ്റൊന്നും സ്വീകാര്യമല്ല എന്നുള്ള നിലപാടാണ് ആപൽക്കരം. ഇമാം റാസീ (റ) യുടെ വന്ദ്യനായ ഗുരുവര്യൻ **(*)** അക്കാലത്ത് പറഞ്ഞ ചില വാക്കുകൾ അദ്ദേഹം അദ്ദേഹത്തിന്റെ തഫ്സീറിൽ ഇവിടെ ഉദ്ധരിച്ചത് കാണുക: 'ഫുക്വഹാക്കളെ തക്‌ലീദ് ചെയ്യുന്ന (കർമശാസ്ത്ര പണ്ഡിതന്മാരുടെ അഭിപ്രായങ്ങളെ അനുകരിക്കുന്ന) വരിൽപെട്ട ഒരുകൂട്ടം ആളുകളെ ഞാൻ കാണുകയുണ്ടായി. ചില പ്രശ്നങ്ങളെ സംബന്ധിച്ചു അല്ലാഹുവിന്റെ കിതാബിൽനിന്നുള്ള പല ആയത്തുകളും ഞാൻ അവരെ ഓതിക്കേൾപ്പിച്ചു. അവരുടെ മദ്ഹബുകൾ (അവർ സ്വീകരിച്ച അഭിപ്രായഗതികൾ) ആയത്തുകൾക്ക് എതിരായിരുന്നു. അവരത് സ്വീകരിച്ചില്ല. അതിലേക്ക് തിരിഞ്ഞു നോക്കിയതുമില്ല. ഞങ്ങളുടെ മുൻഗാമികളിൽ നിന്നുള്ള രിവായത്ത് ഇതിന് എതിരായിരിക്കെ, ഈ ആയത്തുകളുടെ ബാഹ്യാർത്ഥങ്ങളെ ഞങ്ങൾ എങ്ങിനെ അനുഷ്ഠാനത്തിൽ സ്വീകരിക്കും! എന്നിങ്ങിനെ എന്നെ നോക്കി ആശ്ചര്യപ്പെടുകയാണ് അവർ ചെയ്തത്. ശരിക്ക് ആലോചിച്ചു നോക്കുന്നപക്ഷം ലോകത്തുള്ള മിക്കവരുടെ ഞരമ്പുകളിലും ഈ രോഗം പടർന്നിരിക്കുന്നതായിക്കാണാം. 'ഇമാം റാസീ (റ)യുടെ കാലത്തെ-ഏതാണ്ട് എട്ട് നൂറ്റാണ്ടുകൾക്ക് മുമ്പുള്ള-കഥയാണ് ആ മഹാൻ ഇതുവഴി ചൂണ്ടിക്കാട്ടുന്നത്. ഇന്നത്തെ കഥയോ?....... ആലോചിച്ചു നോക്കുക! (**)

അന്ധമായ ഈ അനുകരണ മഹാവ്യാധി പൂർവ്വാധികം പകരുക മാത്രമല്ല സമുദായത്തിൽ ചെയ്തിരിക്കുന്നത്. ക്വുർആന്റെയും ഹദീഥിന്റെയും അദ്ധ്യാപനങ്ങൾക്ക് എതിരാണെന്നതിരിക്കട്ടെ, കഴിഞ്ഞുപോയ ഏതെങ്കിലും ഇമാമിന്റെ വാക്കുകളിൽപ്പോലും കാണപ്പെടാത്ത പല പുതിയ മതവിധികളും സ്വാർത്ഥമതികളായ ചില പണ്ഡിതൻമാർ-ഒറ്റക്കായും- കൂട്ടായും നിർമിച്ചുണ്ടാക്കിക്കൊണ്ടിരിക്കുന്നു! ഒരു വിഭാഗം തങ്ങളുടെ ജീവിതമാർഗം നിലനിറുത്തുന്നതിനും, ജനമധ്യേ തങ്ങൾക്കുള്ള സ്ഥാനമാനങ്ങൾ നഷ്ടപ്പെടാതിരിക്കുന്നതിനും വേണ്ടിയാണിത് ചെയ്യുന്നതെങ്കിൽ, വേറൊരു വിഭാഗം, കാലത്തിന്റെ ഒഴുക്കനുസരിച്ച് മതസിദ്ധാന്തങ്ങളിൽ ഒരു പൊളിച്ചെഴുത്ത് നടത്തി ജനസമ്മതിയും കീർത്തിയും ലക്ഷ്യമാക്കിക്കൊണ്ടാണ് ചെയ്യുന്നത്. 34-ാം വചനത്തിൽ പറയുന്ന താക്കീത് ഇങ്ങനെയുള്ളവർക്കെല്ലാം ബാധകം തന്നെ. അല്ലാഹു സമുദായത്തെ കാത്തുരക്ഷിക്കട്ടെ! (ആമീൻ)

---

(*)لعله يعنى والده عمر ضياء الدين رح او محى السنّة البغوى رح — الله أعلم

(**) ونص عبارة الرازى: قال شيخنا ومولانا....... قد شاهدت جماعة من مقلدة الفقهاء قرأت عليهم ايات كثيرة من كتاب الله تعالى فى بعض مسائل وكانت مذاهبهم بخلاف تلك الايات فلم يقبلوا تلك الايات ولم يلتفتوا اليها وبقوا ينظرون اليّ كالمتعجب يعنى ....... ولو تأملت حق التأمل وجدت هذا الداء ساريا فى عروق الاكثرين من أهل الدينا اه.

വേദക്കാരിൽ യഹൂദികളും, ക്രിസ്ത്യാനികളും അടങ്ങുന്നു. ക്രിസ്ത്യാനികളെ സംബന്ധിച്ചിടത്തോളം, അവർ യേശുക്രിസ്തുവിനെ ദൈവവും കർത്താവുമായി അംഗീകരിച്ചു വരുന്നത് പ്രസിദ്ധമാണ്. പുറമെ, അവരുടെ പണ്ഡിതപുരോഹിതൻമാർക്ക് പൊതുവിലും വിശുദ്ധ സ്ഥാനം നൽകപ്പെട്ടിട്ടുള്ള ചില വ്യക്തികൾക്ക് വിശേഷിച്ചും ദിവ്യത്വവും ദൈവത്തിന്റെ അധികാരാവകാശങ്ങളും, അവർ വകവെച്ചു കൊടുക്കുന്നു. വിശുദ്ധരെന്ന് കരുതപ്പെടുന്ന വ്യക്തികളുടെ പ്രതിമയുണ്ടാക്കലും അവരെ ആരാധിക്കലും വരെ അത് എത്തിയിട്ടുണ്ട്. പാപമോചനത്തിനും മതനിയമ നിർമാണത്തിനുമുള്ള അധികാരം പണ്ഡിത പുരോഹിതൻമാർക്കുണ്ടെന്നുള്ളതിന് അവർക്കുള്ള പ്രധാന ആധാരം യേശുക്രിസ്തു ശിഷ്യൻമാരോട് പറഞ്ഞതായി അവരുടെ വേദഗ്രന്ഥത്തിൽ ഉദ്ധരിച്ച ഒരു വാക്യമത്രെ. അതായത്: 'നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗത്തിലും കെട്ടപ്പെട്ടിരിക്കും: നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗത്തിലും അഴിഞ്ഞിരിക്കും എന്നു ഞാൻ സത്യമായിട്ട് നിങ്ങളോടു പറയുന്നു.' (മത്തായി: 18-ൽ 18.) **(*)** യഹൂദികൾ പ്രത്യക്ഷത്തിൽ ഈ വിഷയത്തിൽ അൽപം പിന്നോക്കമാണെന്ന് തോന്നാമെങ്കിലും പണ്ഡിത പുരോഹിതൻമാരുടെ വാക്കുകളെ അടിസ്ഥാനപ്പെടുത്തിയാണല്ലോ അവർ നബി ﷺ യുടെ ദൗത്യത്തെയും പ്രവാചകത്വത്തെയുമെല്ലാം നിഷേധിക്കുന്നതും, യഥാർത്ഥത്തിൽ മതത്തിൽ ഇല്ലാത്ത ചില നിയമങ്ങൾ മതനിയമങ്ങളായിക്കരുതുന്നതും.

പണ്ഡിത പുരോഹിതൻമാർക്ക് ദൈവത്തിന്റെ പല അധികാരാവകാശങ്ങളും സ്ഥാനമാനങ്ങളും വകവെച്ചു കൊടുക്കുന്ന സമ്പ്രദായം അമുസ്‌ലിം സമുദായത്തിലും ധാരാളം കാണാം. മുസ്‌ലിംകളിലും ചില മഹാത്മാക്കൾക്ക് അതിരുകവിഞ്ഞ അധികാരങ്ങളും അവകാശങ്ങളും സ്ഥാനമാനങ്ങളും കൽപിക്കപ്പെടുന്നതും സാധാരണമാണല്ലോ. ചില 'ത്വരീക്വത്തി' ന്റെ 'ശൈഖു' മാരെ അവരുടെ 'മുരീദുകൾ' ദൈവാവതാരങ്ങളും മറ്റുമാക്കിക്കൊണ്ട് അവരെ ദൈവതുല്യരാക്കുന്നത് അത്കൊണ്ടത്രെ. ഉദാഹരണസഹിതം വിവരിക്കുന്നപക്ഷം അതു കുറേ ദീർഘിച്ചുപോയേക്കും.( وإلى الله اشتكى )

അല്ലാഹു മാത്രമാണ് ഇലാഹും റബ്ബും: അവനെ മാത്രമേ ആരാധിക്കാവൂ എന്ന് എല്ലാ സമുദായങ്ങളോടുമെന്നപോലെ വേദക്കാരോടും കൽപിക്കപ്പെട്ടിരിക്കുന്നു. എന്നിട്ടും അവർ ഇങ്ങനെയൊക്കെ ചെയ്തുകളഞ്ഞുവെന്നുള്ള ആക്ഷേപമാണ് ആയത്തിന്റെ അവസാന ഭാഗത്തിൽ കാണുന്നത്. വേദക്കാരുടെ കൈവശമുള്ള അവരുടെ വേദഗ്രന്ഥങ്ങളിൽ-അവയിൽ എത്രതന്നെ കൈകടത്തലുകൾ സംഭവിച്ചിട്ടുണ്ടെങ്കിൽ പോലും- അല്ലാഹുവിന്റെ ഈ കൽപന അവിടവിടെയായി ഇന്നും സ്ഥിതി ചെയ്യുന്നുണ്ട്. (പുറപ്പാട് 20 ൽ 3,4; ആവർത്തനം 4ൽ 35; സങ്കീർത്തനം 96 ൽ 5; യെശയ്യാവു: 43 ൽ 10, 11: 45 ൽ 22 മത്തായി: 4 ൽ 10 മാർക്കോസ് 12 ൽ 29 മുതലായവ നോക്കുക.)

---

***(*) ബൈബ്ളിന്റെ ചില വിവർത്തനങ്ങളിൽ 'കെട്ടുന്നതെല്ലാം' എന്നതിനുപകരം 'കെട്ടിയതെല്ലാം' എന്നും, 'അഴിക്കുന്നതെല്ലാം' എന്നതിനു പകരം 'അഴിച്ചതെല്ലാം' എന്നും (ഭൂത ക്രിയാ രൂപത്തിൽ) ആകുന്നുവെന്ന് സൂക്ഷ്മാന്വേഷികളായ ചില പണ്ഡിതന്മാർ ചൂണ്ടിക്കാട്ടുന്നു. രണ്ടു പ്രയോഗവും തമ്മിൽ ഉദ്ദേശ്യത്തിൽ എത്ര മാറ്റം?!***

يُرِيدُونَ أَن يُطْفِـُٔوا۟ نُورَ ٱللَّهِ بِأَفْوَٰهِهِمْ وَيَأْبَى ٱللَّهُ إِلَّآ أَن يُتِمَّ نُورَهُۥ وَلَوْ كَرِهَ ٱلْكَٰفِرُونَ ﴿٣٢﴾

**《32》 തങ്ങളുടെ വായകൊണ്ട് അല്ലാഹുവിന്റെ പ്രകാശത്തെ (ഊതി) കെടുത്തുവാൻ അവർ ഉദ്ദേശിക്കുന്നു. തന്റെ പ്രകാശത്തെ പൂർത്തിയാക്കുവാനല്ലാതെ (മറ്റൊന്നിന്) അല്ലാഹു വിസമ്മതിക്കുകയും ചെയ്യുന്നു; അവിശ്വാസികൾ വെറുത്താലും ശരി.**

هُوَ ٱلَّذِىٓ أَرْسَلَ رَسُولَهُۥ بِٱلْهُدَىٰ وَدِينِ ٱلْحَقِّ لِيُظْهِرَهُۥ عَلَى ٱلدِّينِ كُلِّهِۦ وَلَوْ كَرِهَ ٱلْمُشْرِكُونَ ﴿٣٣﴾

**《33》 അവനത്രെ, മാർഗദർശനവും, യഥാർത്ഥ മതവുമായി തന്റെ റസൂലിനെ അയച്ചിട്ടുള്ളവൻ; എല്ലാ മതത്തെക്കാളും അതിനെ വെളിപ്പെടുത്തു [വിജയിപ്പിക്കു]വാൻ വേണ്ടി. മുശ്‌രിക്കുകൾ [ബഹുദൈവ വിശ്വാസികൾ] വെറുത്താലും ശരി.**

---

《32》 يُرِيدُونَ അവർ ഉദ്ദേശിക്കുന്നു أَنْ يُطْفِئُوا അവർ കെടുത്തുവാൻ نُورَ اللَّهِ അല്ലാഹുവിന്റെ പ്രകാശ (വെളിച്ച)ത്തെ بِأَفْوَاهِهِمْ അവരുടെ വായകൾകൊണ്ട് وَيَأْبَى اللَّهُ അല്ലാഹു വിസമ്മതിക്കുക (വെറുക്കുക)യും ചെയ്യുന്നു إِلا أَنْ يُتِمَّ അവൻ പൂർത്തിയാക്കുന്നതിനല്ലാതെ نُورَهُ തന്റെ പ്രകാശത്തെ وَلَوْ كَرِهَ വെറുത്താലും ശരി, അതൃപ്തിപ്പെട്ടാലും الْكَافِرُونَ അവിശ്വാസികൾ. 《33》 هُوَ അവനത്രെ الَّذِي أَرْسَلَ അയച്ചവൻ رَسُولَهُ തന്റെ റസൂലിനെ بِالْهُدَى മാർഗദർശനവും കൊണ്ട്, സൻമാർഗവുമായി وَدِينِ الْحَقِّ യഥാർത്ഥ (സത്യ)മതവും لِيُظْهِرَهُ അതിനെ വെളിപ്പെടുത്തു (പ്രത്യക്ഷപ്പെടുത്തു -വിജയിപ്പിക്കു)വാൻ വേണ്ടി عَلَى الدِّينِ മതത്തെക്കാൾ كُلِّهِ എല്ലാം, അതെല്ലാം وَلَوْ كَرِهَ വെറുത്താലും ശരി الْمُشْرِكُونَ മുശ്‌രിക്കുകൾ.

---

മേൽവിവരിച്ച പ്രകാരമുള്ള മാർഗങ്ങളിലൂടെ അല്ലാഹുവിന്റെ മതത്തെ നിഷ്പ്രഭമാക്കുവാനാണ് വേദക്കാരടക്കമുള്ള അവിശ്വാസികളുടെ ഉദ്ദേശ്യം. സൂര്യപ്രകാശം വായകൊണ്ട് ഊതിക്കെടുത്തുവാൻ സാധ്യമല്ലല്ലോ. അതുപോലെ, ഇസ്‌ലാമാകുന്ന പ്രകാശത്തെ വായകൊണ്ട് ഊതിക്കെടുത്തി ഇവിടെ അന്ധകാരമയമാക്കുവാൻ അവർക്ക് സാധ്യമല്ല. അതിന് ഒരിക്കലും അല്ലാഹു അനുവദിക്കുകയില്ല. ആ പ്രകാശത്തെ പരിപൂർണമാക്കി പ്രകാശിപ്പിക്കുവാനാണ് അവൻ ഉദ്ദേശിക്കുന്നത്. ആ ആവശ്യാർത്ഥം, വേണ്ടത്ര ലക്ഷ്യദൃഷ്ടാന്തങ്ങൾ സഹിതം ആ മതം അതിന്റെ സാക്ഷാൽ രൂപത്തിൽ പ്രബോധനം ചെയ്യുവാനും, മറ്റെല്ലാ കൃത്രിമ മതങ്ങളെയും വെല്ലുമാറ് അതിനെ ലോകത്ത് പ്രത്യക്ഷപ്പെടുത്തുവാനും വേണ്ടിയാണ് അന്ത്യപ്രവാചകനായ ഈ റസൂലിനെ അവൻ അയച്ചിരിക്കുന്നതും. വേദക്കാർക്കോ, മുശ്‌രിക്കുകൾക്കോ, മറ്റേതെങ്കിലും സത്യനിഷേധികൾക്കോ അതിൽ വെറുപ്പും പ്രതിഷേധവും ഉണ്ടായിരുന്നാലും ശരി, അല്ലാഹു

അത് നടപ്പിൽ വരുത്തുകയും ചെയ്യും. എന്നൊക്കെയാണ് ഈ വചനത്തിൽ അല്ലാഹു ഉറപ്പിച്ചു പ്രസ്താവിക്കുന്നത്. അല്ലാഹു അക്കാര്യം നടപ്പിൽ വരുത്തിയിട്ടുണ്ടുതാനും. **الحَمْد لله**

എല്ലാ മതത്തെക്കാളും അതിനെ- ഇസ്‌ലാമിനെ - വെളിപ്പെടുത്തുവാൻ ( لِيُظْهِرَهُۥ عَلَى ٱلدِّينِ كُلِّهِۦ )എന്ന് പറഞ്ഞതിന്റെ താൽപര്യം, മറ്റു മതങ്ങളൊന്നും ലോകത്ത് നിന്ന് അപ്രത്യക്ഷമാകുമെന്നോ, മുഴുവനും ഇസ്‌ലാമിന് അടിയറവെച്ചു കീഴടങ്ങുമെന്നോ അല്ല. ന്യായം, പ്രമാണം, ദൃഷ്ടാന്തം, വിജ്ഞാനം, സ്വാധീനം, അധികാരം, പ്രതാപം, നേർമാർഗം, പ്രചാരം ആദിയായവയിലെല്ലാം തന്നെ, ഒരുമതമെന്ന നിലക്ക് ഇസ്‌ലാമിന് സിദ്ധിച്ച വിജയം മറ്റൊരു മതത്തിനും കൈവരിക്കുവാൻ കഴിഞ്ഞിട്ടില്ല. മറ്റേതെങ്കിലും സംസ്കാരത്തിനോ നാഗരീകതക്കോ ശക്തിക്കോ ലോകത്ത് കൂടുതൽ സ്വാധീനം കൈവന്നിട്ടുണ്ടെങ്കിൽ, അത് ഇസ്‌ലാം മതത്തിന്റെ പോരായ്കയല്ല. ഇസ്‌ലാമിന്റെ അനുയായികളാകുന്ന മുസ്‌ലിം സമുദായത്തിൽ കാലക്രമത്തിൽ കടന്നുകൂടിയ പലതരം പോരായ്മകളാണിതിന് കാരണം. പ്രമാണപരവും ബുദ്ധിപരവുമായ ലക്ഷ്യദൃഷ്ടാന്തങ്ങളിലും, സനാതനവും, പ്രായോഗികവുമായ തത്വസംഹിതകളിലും, കാലദേശാനുസൃതങ്ങളായ നിയമവ്യവസ്ഥകളിലും ഇസ്‌ലാമിനോടു കിടപിടിക്കുന്ന വേറൊരു മതം ലോകത്തില്ല. യാഥാർത്ഥ്യത്തിനു നേരെ കണ്ണടക്കുകയോ, ഭൗതികവും പൈശാചികവുമായ ദുഷ്പ്രേരണകൾ നിമിത്തം മാനുഷിക മൂല്യങ്ങളെയും സനാതന തത്വങ്ങളെയും ദുർവ്യാഖ്യാനം ചെയ്യുകയോ ചെയ്യാത്ത ആർക്കും ഈ വാസ്തവം നിഷേധിക്കുക സാധ്യമല്ല. ഇസ്‌ലാമിനോട് ശത്രുത പുലർത്തിവരുന്ന ചില മഹാരഥൻമാർപോലും സമ്മതിക്കാറുള്ളതാണിത്.

ഈ വചനങ്ങൾ അവതരിച്ചുകൊണ്ടിരിക്കുന്ന പ്രവാചക കാലഘട്ടത്തെ അപേക്ഷിച്ചു നോക്കുമ്പോൾ, എല്ലാ മതത്തെക്കാളും ഈ മതത്തെ വെളിപ്പെടുത്തുമെന്ന് പറഞ്ഞത് അതിന്റെ എല്ലാ അർത്ഥത്തിലും നിവൃത്തിയായിട്ടുണ്ടെന്ന് കാണാവുന്നതാണ്. പ്രവാചകത്വം നിലവിലുണ്ടായിരുന്ന കാലമായ ഇരുപത്തിമൂന്നു കൊല്ലത്തിൽ, മക്കയിൽവെച്ചു ക്ഷമയുടെയും സഹനത്തിന്റെയും പതിമൂന്നു കൊല്ലം കഴിച്ച് ബാക്കി കഷ്ടിച്ചു പത്തു കൊല്ലക്കാലമാണ് ഇസ്‌ലാമിന്റെ യഥാർത്ഥ പ്രചാരണ കാലം. ഇസ്‌ലാമിനെതിരെ കനത്ത ഉരുക്കു കോട്ടയായി നിലകൊണ്ടിരുന്ന അറേബ്യാ ഉപദ്വീപ് മുഴുവനും ഇക്കാലത്തിനകം ഇസ്‌ലാമിന്റെതായി മാറി. അക്കാലത്ത് അറിയപ്പെട്ടിരുന്ന ഏറ്റവും വമ്പിച്ച ലോകശക്തികളായ റോമും, പേർഷ്യയും ഇസ്‌ലാമിന്റെ പ്രതാപത്തിനു മുമ്പിൽ ചിറകു താഴ്ത്തേണ്ടിയും വന്നു. രണ്ട് മൂന്നു ദശവത്സരങ്ങൾ കൂടി കടന്നുപോയപ്പോഴേക്കും അവിടങ്ങളിൽ ഇസ്‌ലാമിന്റെ പതാക പാറിക്കളിക്കുവാനും തുടങ്ങി. ഇസ്‌ലാമിനെതിരിൽ വിരൽ ചൂണ്ടുവാൻ തക്ക ഒരു ശക്തി ലോകത്തില്ലാതായി. അതെ, അക്ഷരാർത്ഥത്തിൽ തന്നെ അല്ലാഹു അവന്റെ റസൂൽ മുഖാന്തരം അവന്റെ മതമാകുന്ന ആ പ്രകാശം ലോകത്തുവെളിപ്പെടുത്തി. തുടർന്നുള്ള നൂറ്റാണ്ടുകളിൽ ഇസ്‌ലാമിന് ലോകത്ത് പ്രചാരവും ശക്തിയും വർദ്ധിച്ചു. ചരിത്രത്തിന്റെ പ്രഥമപാഠങ്ങൾ ഗ്രഹിച്ചവർക്കെല്ലാം അറിയുന്നതാണിത്. താഴെ കാണുന്നത് പോലെയുള്ള ക്വുർആൻ വചനങ്ങളും നബിവചനങ്ങളും മുമ്പിൽ വെച്ചുകൊണ്ട് ഈ വചനങ്ങളുടെ ഉള്ളടക്കത്തെപ്പറ്റി ഒന്നുകൂടി ചിന്തിച്ചുനോക്കുക:-

അല്ലാഹു പറയുന്നു: 'നിങ്ങൾ-സത്യവിശ്വാസികൾ-അല്ലാഹുവിനെയും അവന്റെ റസൂലിനെയും അനുസരിക്കുവിൻ. നിങ്ങൾ അന്യോന്യം (ഭിന്നിച്ചു) പിണങ്ങുകയും ചെയ്യ

രുത്. എന്നാൽ നിങ്ങൾക്ക് ഭീരുത്വം പിണയുകയും, നിങ്ങളുടെ കാറ്റ് (വീര്യം) പോയിപ്പോകുകയും ചെയ്യും. നിങ്ങൾ ക്ഷമിക്കുകയും ചെയ്യണം. നിശ്ചയമായും, അല്ലാഹു ക്ഷമിക്കുന്നവരുടെ കൂടെയാകുന്നു.' (8:46). 'നിങ്ങൾ ദുർബ്ബലരാകുകയും, വ്യസനിക്കുകയും ചെയ്യരുത്. നിങ്ങൾ സത്യവിശ്വാസികളാണെങ്കിൽ നിങ്ങളത്രെ ഉന്നതൻമാർ'. (3:139) 'നിശ്ചയമായും ഞാനും എന്റെ റസൂലുകളും വിജയിക്കുക തന്നെ ചെയ്യുമെന്ന് അല്ലാഹു രേഖപ്പെടുത്തിവെച്ചിരിക്കുന്നു.' (58:21)

നബി തിരുമേനിﷺയും, അദിയ്യുബ്നുഹാതിമും (റ) തമ്മിൽ നടന്ന ഒരു സംഭാഷണത്തിൽ അഹ്മദ് (റ) ഇങ്ങിനെ ഉദ്ധരിച്ചിരിക്കുന്നു: ....തിരുമേനി പറഞ്ഞു: (അദിയ്യേ) താൻ പറയുമായിരിക്കും: ഇസ്‌ലാമിനെ പിൻപറ്റിയിരിക്കുന്നത് ജനങ്ങളിലുള്ള ദുർബ്ബലരും കഴിവില്ലാത്തവരുമാണ്, അറബികൾ അവരെ എയ്തു (ആക്രമിച്ചു) കൊണ്ടിരിക്കുന്നുമുണ്ട് എന്ന്. തനിക്ക് ഹീറാഃ ( حِيرَة ) രാജ്യം **(*)** അറിയുമോ?' ഞാൻ (അദിയ്യ്) പറഞ്ഞു: 'ഞാൻ കണ്ടിട്ടില്ല-കേട്ടിട്ടുണ്ട്.' തിരുമേനി പറഞ്ഞു: 'എന്നാൽ, എന്റെ ദേഹം യാതൊരുവന്റെ കയ്യിലാണോ അവൻ തന്നെ സത്യം! ഈ മതത്തെ അല്ലാഹു പൂർത്തിയാക്കുക തന്നെ ചെയ്യും. അങ്ങനെ യാത്രക്കാരിയായ ഒരു സ്ത്രീ ഹീറാഃയിൽ നിന്ന്ഒരാളുടെയും രക്ഷ കൂടാതെ വന്നു കഅ്ബഃയെ ത്വവാഫ് ചെയ്യുന്നതാണ്. (പേർഷ്യാ ചക്രവർത്തിയായ) ഹുർമുസിന്റെ മകൻ കിസ്റായുടെ നിക്ഷേപങ്ങൾ ജയിച്ചടക്കപ്പെടുക തന്നെ ചെയ്യും." ഞാൻ ചോദിച്ചു: ഹുർമുസിന്റെ മകൻ കിസ്റായുടെയോ: തിരുമേനി പറഞ്ഞു: 'അതെ, ഹുർമുസിന്റെ മകൻ കിസ്റായുടെ തന്നെ. വാങ്ങുവാൻ ഒരാളും ഇല്ലാതിരിക്കത്തക്കവിധം ധനം വിതരണം ചെയ്യപ്പെടുകയും ചെയ്യും.' (പിന്നീട്) അദിയ്യ് (റ) പറയുകയാണ്: 'ഇതാ! ഒരു യാത്രക്കാരി ആരുടെയും രക്ഷ കൂടാതെ വന്നു കഅ്ബഃ ത്വവാഫു ചെയ്യുന്നു. (ഇത് ഞാൻ അനുഭവത്തിൽ കണ്ടു) കിസ്റായുടെ നിക്ഷേപങ്ങൾ ജയിച്ചടക്കിയവരുടെ കൂട്ടത്തിൽ ഞാനും ഉണ്ടായിരുന്നു. എന്റെ ദേഹം യാതൊരുവന്റെ കയ്യിലാണോ അവൻ തന്നെ സത്യം! മൂന്നാമത് പറഞ്ഞ കാര്യവും നിശ്ചയമായും ഉണ്ടാകുക തന്നെ ചെയ്യും. കാരണം, റസൂൽﷺ അത് പറഞ്ഞിരിക്കുന്നു.' (അധികം താമസിയാതെതന്നെ, പേർസ്യൻ വിജയങ്ങളും ഉത്തരാഫ്രിക്കൻ വിജയങ്ങളും നടന്ന കാലത്ത് ഈ മൂന്നാമത്തെ കാര്യവും ധർമം വാങ്ങുവാൻ ആവശ്യക്കാരില്ലാതെ വരുമാറ് ധനവിതരണത്തിന്റെ ആധിക്യവും- സംഭവിച്ചതായി ഇസ്‌ലാമിക ചരിത്രഗ്രന്ഥങ്ങൾ പരിശോധിച്ചാൽ കാണാവുന്നതാണ്)

ഥൗബാൻ (റ) ഉദ്ധരിക്കുന്നു: നബിﷺ പറഞ്ഞു: 'ഭക്ഷണം കഴിക്കുന്നവൻ അവരുടെ ഭക്ഷണപ്പാത്രത്തിലേക്ക് ചെന്നു വീഴുന്നതു (തിരക്കി കൈ നീട്ടുന്നതു)പോലെ, നിങ്ങളുടെ മേൽ സമുദായങ്ങൾ വന്നു വീഴുവാൻ കാലം അടുത്തുവരുന്നു. അപ്പോൾ ഒരാൾ ചോദിച്ചു: 'ഞങ്ങൾ അന്ന് കുറവായിരിക്കുന്നതുകൊണ്ടാണോ?' തിരുമേനി പറഞ്ഞു: (അല്ല) പക്ഷേ, അന്ന് നിങ്ങൾ അധികമുണ്ടായിരിക്കും. എങ്കിലും മലവെള്ളത്തിലെ ചവറുപോലെയുള്ളവരായിരിക്കും നിങ്ങൾ. നിങ്ങളുടെ ശത്രുവിന്റെ മനസ്സുകളിൽ നിന്ന് നിങ്ങളെ സംബന്ധിച്ചുള്ള ഗൗരവം അല്ലാഹു നീക്കിക്കളയും. നിങ്ങളുടെ ഹൃദയങ്ങളിൽ അവൻ ദൗർബ്ബല്യം ഇട്ടേക്കുകയും ചെയ്യും.' ഒരാൾ ചോദിച്ചു: 'റസൂലേ! എന്തായിരിക്കും ദൗർബ്ബല്യം? 'തിരുമേനി പറഞ്ഞു: 'ഇഹലോകത്തോടുള്ള സ്നേഹവും, മരണത്തെക്കുറിച്ചുള്ള വെറുപ്പും.' (അബൂദാവൂദും, ബൈഹക്വീ- ദലാഇലിലും) സൂറ

***(*)ഇറാകിലെ ഒരു രാജ്യമാണ് ഹീറഃ ( حِيرَة ) ഇറാകിൽ മുസ്‌ലിംകൾ ആദ്യം ജയിച്ചടക്കിയ രാജ്യമാണിത്.***

ത്തുൽ അഹ്സാബ് 40-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ ഉദ്ധരിച്ച ഏതാനും ആയത്തുകളും ഹദീഥുകളും ഇവിടെ സ്മരണീയമാകുന്നു.

۞ يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ إِنَّ كَثِيرًا مِّنَ ٱلْأَحْبَارِ وَٱلرُّهْبَانِ لَيَأْكُلُونَ أَمْوَٰلَ ٱلنَّاسِ بِٱلْبَٰطِلِ وَيَصُدُّونَ عَن سَبِيلِ ٱللَّهِ ۗ وَٱلَّذِينَ يَكْنِزُونَ ٱلذَّهَبَ وَٱلْفِضَّةَ وَلَا يُنفِقُونَهَا فِى سَبِيلِ ٱللَّهِ فَبَشِّرْهُم بِعَذَابٍ أَلِيمٍ ﴿٣٤﴾

﴾34﴿ ഹേ, വിശ്വസിച്ചവരേ, നിശ്ചയമായും മതപണ്ഡിതൻമാരിൽ നിന്നും പുരോഹിതൻമാരിൽ നിന്നും വളരെ ആളുകൾ, മനുഷ്യരുടെ സ്വത്തുക്കളെ അന്യായമായി തിന്നുക തന്നെ ചെയ്യുന്നു: അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് അവർ (ആളുകളെ) തടയുകയും ചെയ്യുന്നു. സ്വർണവും, വെള്ളിയും നിക്ഷേപിച്ചു വെക്കുകയും, അല്ലാഹുവിന്റെ മാർഗത്തിൽ അതിനെ ചിലവഴിക്കാതിരിക്കുകയും ചെയ്യുന്നവരാകട്ടെ, അവർക്ക് വേദനയേറിയ ശിക്ഷയെ ക്കുറിച്ച് സന്തോഷവാർത്ത അറിയിക്കുക!-

يَوْمَ يُحْمَىٰ عَلَيْهَا فِى نَارِ جَهَنَّمَ فَتُكْوَىٰ بِهَا جِبَاهُهُمْ وَجُنُوبُهُمْ وَظُهُورُهُمْ ۖ

﴾35﴿ 'ജഹന്നമി' ന്റെ [നരകത്തിന്റെ] അഗ്നിയിൽ വെച്ച് അത് കാച്ചിപ്പഴുപ്പിക്കപ്പെടുന്ന ദിവസം, എന്നിട്ട് അതുകൊണ്ട് അവരുടെ നെറ്റികൾക്കും, പാർശ്വങ്ങൾക്കും മുതുകുകൾക്കും ചൂടു വെ(ച്ചു കരി)ക്കപ്പെടുകയും ചെയ്യുന്ന (ദിവസം).

هَٰذَا مَا كَنَزْتُمْ لِأَنفُسِكُمْ فَذُوقُواْ مَا كُنتُمْ تَكْنِزُونَ ﴿٣٥﴾

'ഇതത്രെ, നിങ്ങൾ നിങ്ങളുടെ സ്വന്തങ്ങൾക്കുവേണ്ടി നിക്ഷേപിച്ചു വെച്ചത്; അതിനാൽ, നിങ്ങൾ നിക്ഷേപിച്ചു വെച്ചിരുന്നതിനെ നിങ്ങൾ രുചിച്ചുനോക്കിക്കൊള്ളുവിൻ! (എന്ന് അവരോട് പറയപ്പടുകയും ചെയ്യും)

---

﴾34﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ إِنَّ كَثِيرًا നിശ്ചയമായും വളരെ (അധികം പല) ആളുകൾ مِنَ الأَحْبَارِ മതപണ്ഡിതൻമാരിൽ നിന്ന് وَالرُّهْبَانِ പുരോഹിതൻമാരിൽ നിന്നും لَيَأْكُلُونَ അവർ തിന്നുക തന്നെ ചെയ്യും, തിന്നുന്നു أَمْوَالَ

സ്വത്തുക്കളെ النَّاسِ മനുഷ്യരുടെ بِالْبَاطِلِ അന്യായമായിട്ട്, വ്യർത്ഥമായ വഴിക്ക് وَيَصُدُّونَ അവർ തടയുകയും ചെയ്യുന്നു عَنْ سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് وَالَّذِينَ يَكْنِزُونَ നിക്ഷേപിച്ചുവെക്കുന്നവരാകട്ടെ الذَّهَبَ സ്വർണം وَالْفِضَّةَ വെള്ളിയും وَلَا يُنْفِقُونَهَا അതിനെ അവർ ചിലവഴിക്കുകയുമില്ല فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ فَبَشِّرْهُمْ അവർക്ക് നീ സന്തോഷമറിയിക്കുക بِعَذَابٍ ശിക്ഷയെപ്പറ്റി أَلِيمٍ വേദനയേറിയ ﴾35﴿ يَوْمَ ദിവസം يُحْمَى عَلَيْهَا അത് കാച്ചിപ്പഴുപ്പിക്കപ്പെടുന്ന فِي نَارِ തീയിൽ അഗ്നിയിൽ جَهَنَّمَ ജഹന്നമിന്റെ فَتُكْوَى എന്നിട്ട് ചൂടു കുത്തപ്പെടും, കരിക്കപ്പെടും بِهَا അതുകൊണ്ട്, അതിനാൽ جِبَاهُهُمْ അവരുടെ നെറ്റികൾ وَجُنُوبُهُمْ അവരുടെ പാർശ്വങ്ങളും, ഭാഗങ്ങളും وَظُهُورُهُمْ അവരുടെ പുറങ്ങളും, മുതുകുകളും هَذَا ഇത് مَا كَنَزْتُمْ നിങ്ങൾ നിക്ഷേപിച്ചുവെച്ചത് لِأَنْفُسِكُمْ നിങ്ങളുടെ സ്വന്തങ്ങൾ (ദേഹങ്ങൾ) ക്കുവേണ്ടി فَذُوقُوا അതിനാൽ (എന്നി) നിങ്ങൾ രുചി നോക്കുവിൻ, ആസ്വദിക്കുവിൻ مَا كُنْتُمْ നിങ്ങളായിരുന്നതിനെ تَكْنِزُونَ നിങ്ങൾ സൂക്ഷിച്ചുവെക്കും.

---

യഹൂദ പണ്ഡിതവർഗത്തിലും, ക്രിസ്തീയ പുരോഹിതവർഗത്തിലുംപെട്ട വളരെ ആളുകൾ അന്യായമായ വഴിക്ക് ജനങ്ങളുടെ ധനം വാങ്ങിത്തിന്നുകയും, അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് അവർ ജനങ്ങളെ തട്ടിത്തിരിക്കുകയും ചെയ്തുവരുന്നുവെന്നും, അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കാതെ ധനം കെട്ടിപ്പൂട്ടിവെക്കുന്നവർക്ക് അതേ ധനം കൊണ്ടുതന്നെ നരകത്തിൽവെച്ച് കടുത്ത ശിക്ഷ അനുഭവിക്കേണ്ടിവരുമെന്നും അല്ലാഹു അറിയിക്കുന്നു. വേദക്കാരിലുള്ള ആ സ്വഭാവം മുസ്‌ലിംകളിൽ ഉണ്ടായിക്കൂടാ എന്നും, ഉണ്ടാകുന്ന പക്ഷം, അവരും അതേ ശിക്ഷക്ക് വിധേയരായിരിക്കുമെന്നും മുസ്‌ലിംകൾക്കുള്ള ഒരു താക്കീതാണിത്. അതുകൊണ്ടാണ് يَا أَيُّهَا الَّذِينَ آمَنُوا (ഹേ, വിശ്വസിച്ചവരേ) എന്ന് വിളിച്ചുകൊണ്ട് ഈ കാര്യം പ്രസ്താവിച്ചിരിക്കുന്നത്. ജനങ്ങളുടെ ഇഷ്ടത്തിനൊത്ത് 'ഫത്‌വാ' (മതവിധി) നൽകിയും, ഹിതത്തിനനുസരിച്ചു മതവിധികളിൽ നീക്കുപോക്ക് സ്വീകരിച്ചുംകൊണ്ട് ജനങ്ങളിൽ നിന്ന് കോഴയും കൈക്കൂലിയും വാങ്ങുക, സൂത്രമാർഗങ്ങൾ ഉപയോഗിച്ചു പലിശവാങ്ങുക, ഖബ്ർ സ്ഥാനങ്ങളുടെയും പുണ്യവാളൻമാരുടെയും പേരിൽ നേർച്ചയും വഴിപാടും സ്വീകരിക്കുക മുതലായ കാര്യങ്ങളെല്ലാം അന്യായമായി ധനംസമ്പാദിക്കലാകുന്നു. സാമാന്യമായിപ്പറഞ്ഞാൽ, മതപണ്ഡിതൻ തന്റെ പാണ്ഡിത്യത്തിന്റെയും മതപുരോഹിതൻ തന്റെ പൗരോഹിത്യത്തിന്റെയും ചുവട് പിടിച്ചുകൊണ്ട് ജനങ്ങളുടെ ധനം ചൂഷണം ചെയ്യുന്ന എല്ലാ ഏർപ്പാടുകളും ഇപ്പറഞ്ഞതിൽ ഉൾപ്പെടുന്നു. ജനങ്ങളെ നേർമാർഗത്തിൽ നിന്ന് അകറ്റി നിറുത്തൽ ഇതിന്റെ സ്വാഭാവികമായ ഫലവുമത്രെ.

അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കാതെ സ്വർണവും വെള്ളിയും കെട്ടിപ്പൂട്ടിവെക്കുന്നവരുടെ ശരീരഭാഗങ്ങളെ അതേ സ്വർണവും വെള്ളിയും നരകത്തിൽവെച്ച് ചുട്ടുപഴുപ്പിച്ചു അതുകൊണ്ട് പൊള്ളിച്ചു കരിക്കുമെന്നും, ഇത് നിങ്ങൾ നിക്ഷേപിച്ച് വെച്ചിരുന്ന ആ സ്വർണവും വെള്ളിയുമാണ്– അതിന്റെ രുചി നല്ലവണ്ണം ആസ്വദിച്ചുകൊള്ളുക–എന്ന് അവരോട് പറയപ്പെടുമെന്നുള്ള അല്ലാഹുവിന്റെ ഈ താക്കീത് ഒരു പൊതുവായ താക്കീതാകുന്നു. പണ്ഡിതപുരോഹിതൻമാരെന്നോ, ന്യായമായ വഴിക്ക് സമ്പാദിച്ചതെന്നോ, അന്യായമായ വഴിക്ക് സമ്പാദിച്ചതെന്നോ ഇതിൽ വ്യത്യാസപ്പെടുത്തിയി

ട്ടില്ല. പക്ഷേ, കെട്ടിപ്പൂട്ടിവെക്കുന്നവർ പണ്ഡിതൻമാരും പുരോഹിതൻമാരും കൂടി ആയിരിക്കുകയോ, കെട്ടിപ്പൂട്ടിവെക്കുന്ന ധനം അന്യായമായ മാർഗത്തിലൂടെ സമ്പാദിച്ചതായിരിക്കുകയോ ചെയ്യുമ്പോൾ അതിന്റെ ശിക്ഷ കൂടുതൽ കഠിനമായിരിക്കുമെന്ന് പറയേണ്ടതില്ല. സ്വത്തുക്കളിൽവെച്ച് കൂടുതൽ പ്രാധാന്യം കൽപിക്കപ്പെടുന്നതും, കൂടുതൽ നിക്ഷേപിച്ചു വെക്കപ്പെടാറുള്ളതും വെള്ളിയും സ്വർണവുമാണല്ലോ. അതുകൊണ്ടാണ് അത് രണ്ടും പ്രത്യേകം എടുത്തുപറയപ്പെട്ടിരിക്കുന്നത്. അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കാതെ സംഭരിച്ചുവെക്കുന്ന എല്ലാ ധനവും ശിക്ഷക്ക് കാരണമാണെന്നുള്ളതിൽ സംശയമില്ല. അവരോട് സന്തോഷവാർത്തയായി ഒന്നും തന്നെ അറിയിക്കാനില്ല-വല്ലതും ഉണ്ടെങ്കിൽ, അതു ശിക്ഷയെക്കുറിച്ചു മാത്രമാണ്- എന്നാണ് 'അവർക്ക് വേദനയേറിയ ശിക്ഷയെക്കുറിച്ച് സന്തോഷമറിയിക്കുക' എന്ന് പറഞ്ഞതിന്റെ താൽപര്യം. ഇതു കേവലം അവരുടെ നേരെയുള്ള ഒരു പരിഹാസം കൂടിയാകുന്നു.

നബി (ﷺ) പറഞ്ഞതായി അബൂഹുറയ്റഃ (റ) ഉദ്ധരിക്കുന്നു: 'സ്വർണത്തിന്റെ ആളും വെള്ളിയുടെ ആളുമായ വല്ല മനുഷ്യനും അതിന്റെ കടമ കൊടുത്തു വീട്ടിയിട്ടില്ലെങ്കിൽ ക്വിയാമത്തു നാളിൽ അതവന്ന് അഗ്നികൊണ്ടുള്ള തകിടുകളാക്കി പരത്തപ്പെടുകയും, എന്നിട്ട് അവകൊണ്ട് അവന്റെ പാർശ്വവും, നെറ്റിയും ചൂടുകുത്തി കരിക്കപ്പെടുകയും ചെയ്യാതിരിക്കുകയില്ല. (ബു.മു) അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കുന്നതിൽ പിശുക്ക് പിടിക്കാതെയും, ധനപരമായ കടമകൾ ബാക്കിവെക്കാതെയും സ്വത്ത് സമ്പാദിക്കുന്നതിൽ തെറ്റില്ലെന്ന് ഈ വചനങ്ങളിൽനിന്നും ഈ ഹദീഥിൽനിന്നും വ്യക്തമാകുന്നു. അത് കൊണ്ടാണല്ലോ മരണപ്പെടുമ്പോൾ ധനം കുറച്ചായിരുന്നാലും അധികമായിരുന്നാലും അനന്തരാവകാശികൾക്ക് കൊടുക്കുവാൻ അല്ലാഹു കൽപിച്ചിരിക്കുന്നതും. (4:7) ചില ആളുകൾ ധരിച്ചുവശായതുപോലെ, സത്യവിശ്വാസികൾക്ക് ധനം സമ്പാദിച്ചു വെക്കുവാനുള്ള ഒരു പഴുതും ഇസ്ലാമിലില്ലെങ്കിൽ അനന്തരാവകാശ നിയമങ്ങൾക്കും പിന്നെ സ്ഥാനമില്ലല്ലോ. അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കുക എന്നു പറഞ്ഞതിൽ, ഒന്നാമതായി നിയമപ്രകാരമുള്ള സകാത്തും അതിനു ശേഷം സന്ദർഭവും പരിതഃസ്ഥിതികളും അനുസരിച്ചു ആവശ്യമായി വരുന്ന എല്ലാ ദാനധർമങ്ങളും ഉൾപ്പെടുന്നു. സക്കാത്ത് കൊടുത്തുതീർത്താൽ ധനം ശുദ്ധിയാകുമെന്നു കാണിക്കുന്ന ചില നബിവചനങ്ങളെയും മറ്റും ആധാരമാക്കി സക്കാത്തല്ലാത്ത കടമകളൊന്നും ധനത്തിൽ വേറെയില്ലെന്ന് പറയുന്നത് പിശുക്കൻമാരുടെ ഒരു ഊന്നുവടി മാത്രമാണ്. സക്കാത്തിനു പുറമെ, ഓരോരുത്തന്റെയും കഴിവനുസരിച്ചും, ചുറ്റുപാടനുസരിച്ചും വേറെയും പല കടമകൾ ധനത്തിൽ നിന്ന് നിർവ്വഹിക്കേണ്ടതുണ്ടെന്ന് ധാരാളക്കണക്കിൽ ക്വുർആൻ വചനങ്ങളിൽ നിന്നും നബിവചനങ്ങളിൽ നിന്നും നിരുപാധികം അറിയപ്പെട്ടതാകുന്നു.

إِنَّ عِدَّةَ ٱلشُّهُورِ عِندَ ٱللَّهِ ٱثْنَا عَشَرَ شَهْرًا فِى كِتَـٰبِ ٱللَّهِ يَوْمَ خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ مِنْهَآ أَرْبَعَةٌ حُرُمٌ

**《36》 നിശ്ചയമായും, അല്ലാഹുവിന്റെ അടുക്കൽ മാസങ്ങളുടെ എണ്ണം, പന്ത്രണ്ട് മാസങ്ങൾ എന്നാകുന്നു: (അതെ) ആകാശങ്ങളെയും ഭൂമിയെയും സൃഷ്ടിച്ച ദിവസം അല്ലാഹുവിന്റെ രേഖയിൽ [വിധി നിശ്ചയത്തിൽ]. അവയിൽപെട്ടതാണ് (യുദ്ധം നിഷിദ്ധമാക്കപ്പെട്ട) പവിത്രമായ നാലു (മാസം)**

ذَٰلِكَ ٱلدِّينُ ٱلْقَيِّمُ ۚ فَلَا تَظْلِمُوا۟ فِيهِنَّ أَنفُسَكُمْ ۚ وَقَٰتِلُوا۟ ٱلْمُشْرِكِينَ كَآفَّةً كَمَا يُقَٰتِلُونَكُمْ كَآفَّةً ۚ

അതത്രെ ചൊവ്വായി നിലകൊള്ളുന്ന മതം [നടപടി]. ആകയാൽ, അവയിൽ [ആ നാലു മാസങ്ങളിൽ] നിങ്ങൾ നിങ്ങളോട് തന്നെ അക്രമം ചെയ്യരുത്. മുശ്‌രിക്കുകൾ നിങ്ങളോട് ആകമാനം യുദ്ധം ചെയ്യുന്നതു പോലെ, നിങ്ങൾ അവരോടും ആകമാനം യുദ്ധം ചെയ്യുവിൻ.

وَٱعْلَمُوٓا۟ أَنَّ ٱللَّهَ مَعَ ٱلْمُتَّقِينَ ﴿٣٦﴾

അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരോടു കൂടെയാണെന്ന് നിങ്ങൾ അറിയുകയും ചെയ്യുവിൻ.

إِنَّمَا ٱلنَّسِىٓءُ زِيَادَةٌ فِى ٱلْكُفْرِ ۖ يُضَلُّ بِهِ ٱلَّذِينَ كَفَرُوا۟ يُحِلُّونَهُۥ عَامًا وَيُحَرِّمُونَهُۥ عَامًا لِّيُوَاطِـُٔوا۟ عِدَّةَ مَا حَرَّمَ ٱللَّهُ فَيُحِلُّوا۟ مَا حَرَّمَ ٱللَّهُ ۚ

《37》 നിശ്ചയമായും (മാസത്തിന്റെ നിഷിദ്ധതയെ) പിന്നോട്ട് മാറ്റൽ, അവിശ്വാസത്തിൽ ഒരു വർദ്ധനവു തന്നെയാകുന്നു. അതുമൂലം അവിശ്വസിച്ചവർ വഴി പിഴപ്പിക്കപ്പെടുന്നു: (അതായത്) ഒരു കൊല്ലം അതിനെ [മാറ്റിവെച്ച മാസത്തെ] അവർ അനുവദനീയമാക്കുകയും, ഒരു കൊല്ലം അതിനെ നിഷിദ്ധമാക്കുകയും ചെയ്യുന്നു: അല്ലാഹു നിഷിദ്ധമാക്കിയതിന്റെ എണ്ണത്തോട് ഒപ്പിക്കുവാനും, അങ്ങനെ, അല്ലാഹു നിഷിദ്ധമാക്കിയതിനെ അനുവദനീയമാക്കുവാനും വേണ്ടി.

زُيِّنَ لَهُمْ سُوٓءُ أَعْمَٰلِهِمْ ۗ وَٱللَّهُ لَا يَهْدِى ٱلْقَوْمَ ٱلْكَٰفِرِينَ ﴿٣٧﴾

അവരുടെ ദുഷ്പ്രവൃത്തികൾ അവർക്ക് ഭംഗിയാക്കിക്കാണിക്കപ്പെട്ടിരിക്കുകയാണ്. അല്ലാഹു, അവിശ്വാസികളായ ജനങ്ങളെ സൻമാർഗത്തിലാക്കുകയില്ല.

---

《36》 إِنَّ عِدَّةَ നിശ്ചയമായും എണ്ണം الشُّهُورِ മാസങ്ങളുടെ عِندَ اللَّهِ അല്ലാഹുവിന്റെ അടുക്കൽ اثْنَا عَشَرَ പന്ത്രണ്ടാകുന്നു شَهْرًا മാസം, മാസമായിട്ട് فِي كِتَابِ വിധിനിശ്ചയഗ്രന്ഥത്തിൽ, രേഖയിൽ اللَّهِ അല്ലാഹുവിന്റെ يَوْمَ خَلَقَ അവൻ സൃഷ്ടിച്ചദിവസം السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضَ ഭൂമിയെയും مِنْهَا അവയിൽപെട്ടതാണ്, അതിലുണ്ട് أَرْبَعَةٌ നാല് (എണ്ണം- മാസം) حُرُمٌ പവിത്രമായ, (യുദ്ധം) നിഷിദ്ധമായ ذَٰلِكَ الدِّينُ അത്

മതമത്രെ, അത് നടപടിയാണ് الْقَيِّمُ ചൊവ്വെ നിലകൊള്ളുന്ന, ഉറച്ചുനിൽക്കുന്ന فَلَا تَظْلِمُوا അതിനാൽ നിങ്ങൾ അക്രമം ചെയ്യരുത് فِيهِنَّ അവയിൽ أَنفُسَكُمْ നിങ്ങളുടെ സ്വന്ത ങ്ങളോട്, നിങ്ങളോടുതന്നെ وَقَاتِلُوا നിങ്ങൾ യുദ്ധം ചെയ്യുകയും ചെയ്യുവിൻ الْمُشْرِكِينَ മുശ്‌രിക്കുകളോട് كَافَّةً ആകമാനം, ഒന്നടങ്കം كَمَا يُقَاتِلُونَكُمْ അവർ നിങ്ങ ളോട് യുദ്ധം ചെയ്യുന്നതുപോലെ كَافَّةً ആകമാനം, മുഴുവനും وَاعْلَمُوا നിങ്ങൾ അറി യുകയും ചെയ്യുക أَنَّ اللَّهَ നിശ്ചയമായും അല്ലാഹു (ആകുന്നു) എന്ന് مَعَ الْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവരുടെകൂടെ. ﴾37﴿ إِنَّمَا നിശ്ചയമായും മാത്രം (തന്നെ) النَّسِيءُ പിന്നോട്ട് മാററൽ, പിന്തിച്ചു വെക്കൽ زِيَادَةٌ ഒരു വർധനവ് (തന്നെ- മാത്രം) ആകുന്നു فِي الْكُفْرِ അവിശ്വാസത്തിൽ يُضَلُّ വഴി പിഴപ്പിക്കപ്പെടുന്നു بِهِ അതുകൊണ്ട്, അതുമൂലം الَّذِينَ كَفَرُوا അവിശ്വസിച്ചവർ يُحِلُّونَهُ അതിനെ അവർ ഹലാൽ (അനുവദനീയം) ആക്കുന്നു عَامًا ഒരു കൊല്ലം وَيُحَرِّمُونَهُ അതിനെ അവർ ഹറാം (നിഷിദ്ധം) ആക്കു കയും ചെയ്യുന്നു عَامًا ഒരു കൊല്ലം لِيُوَاطِئُوا അവർ ഒപ്പിക്കുവാൻ, ഒത്തുകൂടുവാൻ വേണ്ടി عِدَّةَ എണ്ണത്തെ, എണ്ണത്തോട് مَا حَرَّمَ നിഷിദ്ധമാക്കിയതിന്റെ اللَّهُ അല്ലാഹു فَيُحِلُّوا അങ്ങനെ അവർ അനുവദനീയമാക്കുവാൻ مَا حَرَّمَ اللَّهُ അല്ലാഹു നിഷിദ്ധമാക്കി യതിനെ زُيِّنَ ഭംഗിയാക്കപ്പെട്ടിരിക്കുന്നു لَهُمْ അവർക്ക് سُوءُ أَعْمَالِهِمْ അവരുടെ പ്രവൃ ത്തികളിൽ ദുഷിച്ചത്, ദുഷ്പ്രവൃത്തികൾ وَاللَّهُ അല്ലാഹുവാകട്ടെ, لَا يَهْدِي അവൻ സൻമാർഗത്തിലാക്കുകയില്ല الْقَوْمَ ജനങ്ങളെ الْكَافِرِينَ അവിശ്വാസികളായ

---

സൂറത്തിന്റെ തുടക്കം മുതൽ മുശ്‌രിക്കുകളെക്കുറിച്ചു സംസാരിച്ചുവരുന്ന മദ്ധ്യേ ഇട ക്കുവെച്ചു വേദക്കാരെ സംബന്ധിച്ചു ചിലതെല്ലാം പ്രസ്താവിച്ചു. വീണ്ടും സംസാരം മുശ്‌രിക്കുകളിലേക്കുതന്നെ തിരിഞ്ഞിരിക്കുകയാണ്. മുശ്‌രിക്കുകൾ മതത്തിൽ കടത്തി ക്കൂട്ടിയ ഒരു തോന്നിയവാസത്തെക്കുറിച്ചാണ് ഈ വചനങ്ങളിലെ പരാമർശം. ഇബ്‌റാഹീം നബി (അ)യുടെ കാലം മുതൽക്കേ കൊല്ലത്തിൽ ദുൽക്വഅ്ദഃ, ദുൽഹിജ്ജഃ, മുഹർറം, റജബ് എന്നീ നാലു മാസങ്ങൾ യുദ്ധം പാടില്ലാത്ത പവിത്രമാസങ്ങളായി ആചരിക്കപ്പെട്ടുവന്നിരുന്നു. ഇബ്‌റാഹീം നബി(അ)യുടെ പാരമ്പര്യം അവകാശപ്പെടു ന്നവരാണല്ലോ മുശ്‌രിക്കുകൾ. കാലക്രമത്തിൽ ആ സമ്പ്രദായത്തിൽ അവർ ഒരു മാറ്റം സ്വീകരിച്ചു. പൊതുവെ യുദ്ധപ്രിയൻമാരായ അവർക്ക് ചിലപ്പോൾ ഈ നിയമം പാലി ക്കുന്നത് അവരുടെ യുദ്ധതാൽപര്യങ്ങൾക്ക് യോജിക്കാതെ വരും. അപ്പോൾ ഇതിൽ നിന്ന് രക്ഷപ്പെടുവാൻ വേണ്ടി ഒരു മാസത്തിന്റെ പവിത്രത മറ്റൊരു മാസത്തിലേക്ക് നീട്ടിവെച്ചുകൊണ്ട് ആ മാസത്തിൽ അവർ യുദ്ധം നടത്തുകയും, മറ്റേ മാസം പവിത്ര മാസമായി ആചരിക്കുകയും ചെയ്യും. അങ്ങനെ നിശ്ചിത മാസങ്ങളിൽ മാറ്റം വരുത്തി ക്കൊണ്ടാണെങ്കിലും കൊല്ലത്തിൽ നാലു മാസം പവിത്രമാസങ്ങളായി ഒപ്പിക്കുകയും ചെയ്യും. ഇങ്ങിനെ, ഒരു മാസത്തിന്റെ പവിത്രത മറ്റൊരു മാസത്തിലേക്ക് മാറ്റിവെക്കുന്ന തിനാണ് النَّسِيءُ (നസീഉ്) എന്നു പറയപ്പെടുന്നത്. ഇതിനെപ്പറ്റിയാണ് രണ്ടാമത്തെ വചനത്തിൽ പ്രസ്താവിക്കുന്നത്.

മറ്റൊരുതരം 'നസീഉം' അറബികളിൽ പതിവുണ്ടായിരുന്നതായി ഇമാം റാസി(റ)

മുതലായ ചിലർ പ്രസ്താവിച്ചിരിക്കുന്നു. പണ്ടു മുതൽക്കേ ചാന്ദ്രിക മാസങ്ങളുടെ അടിസ്ഥാനത്തിലാണ് അറബികൾ കാലനിർണയം ചെയ്തുവന്നിരുന്നത്. സൗരവർഷവും ചന്ദ്രവർഷവും തമ്മിൽകൊല്ലത്തിൽ ഏതാണ്ട് പതിനൊന്നു ദിവസത്തെ വ്യത്യാസം ഉണ്ടായിരിക്കുമല്ലോ. ഉഷ്ണം, ശൈത്യം, കാലവർഷം, വേനൽ മുതലായ പ്രകൃതിമാറ്റങ്ങൾ സംഭവിക്കുന്നത് സൗരമാസങ്ങളുടെ കണക്കിലുമായിരിക്കും. ഇതുനിമിത്തം ഹജ്ജുകാലം ചിലപ്പോൾ അത്യുഷ്ണവേളയിലും, ചിലപ്പോൾ മറിച്ചും വന്നേക്കും. ഉഷ്ണകാലത്ത് ഹജ്ജ് വരുന്നതുകൊണ്ട് പൊതുവെയുണ്ടാകുന്ന ബുദ്ധിമുട്ടുകൾക്ക് പുറമെ, അവരുടെ ഒരു പ്രധാന ധനാഗമന മാർഗമായ ഹജ്ജ് കാലത്തെ കച്ചവടോത്സവങ്ങൾക്കും അത് തടസ്സമായിത്തീരും. അതുകൊണ്ട് ചാന്ദ്രിക മാസങ്ങളെ കണക്കാക്കുന്നതിൽ ചില നീക്കുപോക്കുകൾ സ്വീകരിച്ചുകൊണ്ട് ഹജ്ജുകാലം അവർ മാറ്റി നിശ്ചയിക്കും. ഇതാണ് ഈ 'നസീഇ' ന്റെ ചുരുക്കം.

യുദ്ധം നിഷിദ്ധമായ നാലു മാസങ്ങൾ ഏതൊക്കെയാണെന്ന് ജാഹിലിയ്യത്തിലും ഇസ്‌ലാമിലും പരക്കെ അറിയപ്പെട്ടതാണ്. നബിﷺയുടെ പ്രസിദ്ധമായ ഹജ്ജത്തുൽ വിദാഇലെ പ്രസംഗത്തിൽ തിരുമേനി അക്കാര്യം ഇങ്ങനെ വ്യക്തമാക്കുകയും ചെയ്തു: 'നിശ്ചയമായും കാലം, അല്ലാഹു ആകാശഭൂമികളെ സൃഷ്ടിച്ച ദിവസത്തെ മാതിരി തിരിഞ്ഞു വന്നിരിക്കുന്നു. ഒരുകൊല്ലം പന്ത്രണ്ട് മാസം. അതിൽ നാലെണ്ണം 'ഹറാമാ' യവ (അലംഘനീയമായ പവിത്രമാസങ്ങൾ). മൂന്നെണ്ണം തുടർച്ചയായുള്ളവയാണ്. അതായത്, ദുൽക്വഅ്ദഃ, ദുൽഹിജ്ജഃ, മുഹർറം എന്നിവ. (നാലാമത്തേത്) ജുമാദായുടെയും, ശഅ്ബാന്റെയും, ഇടയിലുള്ള മുളർ ഗോത്രത്തിന്റെ റജബും.' (അ. ബു. മു) റജബു മാസത്തെപ്പറ്റി നബിﷺ 'മുളറിന്റെ റജബ്' ( **رجب مضر**) എന്നു പറയുവാൻ കാരണം, വേറെ ചില ഗോത്രക്കാർ ആ മാസത്തിന്റെ ആചരണത്തിൽ വ്യത്യാസം വരുത്തിയിരുന്നതാണെന്ന് ഇബ്നു കഥീർ (റ) ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഹജ്ജ് സമ്മേളനത്തിൽ ദൂര പ്രദേശങ്ങളിൽ നിന്നു നിർഭയം വന്നുചേരുവാനുള്ള സൗകര്യത്തിനുവേണ്ടി ഹജ്ജ് മാസത്തിനു മുമ്പ് ദുൽക്വഅ്ദഃ മാസവും, അതേമാതിരി ഹജ്ജിന്റെ ശേഷം സമാധാനപൂർവ്വം തിരിച്ചുപോകുവാനുള്ള സൗകര്യത്തിനുവേണ്ടി അതിന്റെ ശേഷം മുഹർറ മാസവും-അങ്ങിനെ മൂന്നു മാസം-അല്ലാഹു തുടർച്ചയായി യുദ്ധം ഹറാമാക്കിയിരിക്കുന്നു. ഇടക്കുവെച്ചു ഉംറഃ കർമം ചെയ്തു പോകുന്നവരുടെ സൗകര്യം കണക്കിലെടുത്തു റജബു മാസവും ഹറാമാക്കിയിരിക്കുകയാണ്.

ചില കാലങ്ങൾക്കും ചില സ്ഥലങ്ങൾക്കും അല്ലാഹു ചില പ്രത്യേക സ്ഥാനങ്ങൾ കൽപിച്ചുവെച്ചിരിക്കുന്നു. മറ്റുള്ളവയലില്ലാത്ത ചില അനുഷ്ഠാനങ്ങളും ആചരണങ്ങളും അവയിൽ അവൻ നിയമിക്കുകയും ചെയ്തിട്ടുണ്ട്. അങ്ങിനെ നിശ്ചയിച്ചതിലുള്ള യുക്തിരഹസ്യങ്ങൾ അൽപം ചിലതൊക്കെ നമുക്ക് അറിയുവാൻ കഴിഞ്ഞേക്കുമെങ്കിലും മുഴുവനായോ, വിശദമായോ അതിലടങ്ങിയ തത്വരഹസ്യങ്ങൾ മനസ്സിലാക്കുവാൻ നമുക്ക് കഴിയുകയില്ല. എന്തുകൊണ്ട് ദിനംപ്രതി അഞ്ചു നമസ്കാരം നിയമിച്ചു? ആഴ്ചയിലെ ദിവസങ്ങളിൽ വെള്ളിയാഴ്ച ദിവസത്തിന് എന്തുകൊണ്ട് പ്രാധാന്യംകൽപിച്ചു? മാസങ്ങളിൽ എന്ത് കൊണ്ട് റമദാന് പ്രത്യേകത നൽകി? ഇതിനൊന്നും വസ്തു നിഷ്ഠവും പരിപൂർണവുമായ ഉത്തരം പറയുവാൻ നമുക്ക് സാദ്ധ്യമല്ല. ഇതുപോലെ, സ്ഥലങ്ങളുടെ കൂട്ടത്തിൽ പള്ളികൾക്കും, രാജ്യങ്ങളുടെ കൂട്ടത്തിൽ മക്ക, മദീന, ബൈത്തുൽ മുക്വദ്ദസ് എന്നിവക്കും അല്ലാഹു ചില ശ്രേഷ്ഠതകൾ നൽകിയിരിക്കുന്നു. ഓരോന്നിനും ചില

കാരണങ്ങളൊക്കെ നമുക്ക് മനസ്സിലായിട്ടുണ്ടെങ്കിലും, നമുക്ക് അജ്ഞാതമായ വേറെയും യുക്തിരഹസ്യങ്ങൾ അതിലെല്ലാം അടങ്ങിയിട്ടുണ്ടെന്നുള്ളതിൽ സംശയമില്ല. ആ സ്ഥിതിക്ക് ഓരോന്നിനും കൽപിച്ച പവിത്രതയും, സ്ഥാനവും അതേ രൂപത്തിൽ അംഗീകരിക്കുകയല്ലാതെ അതിൽ മാറ്റമോ വ്യത്യാസമോ വരുത്തുവാൻ മനുഷ്യർക്ക് അവകാശമോ, അനുവാദമോ ഇല്ല. ചോദ്യം ചെയ്യാതെ അതനുസരിക്കുകയാണ് നമ്മുടെ കടമ. അതാണ് നേർക്കുനേരെയുള്ള മതനടപടിയും. (ذَٰلِكَ الدِّينُ الْقَيِّمُ) നേരെമറിച്ചു അവയിലൊക്കെ അല്ലാഹു കൽപിച്ചതിനെതിരായ മാറ്റത്തിരുത്തങ്ങൾ വരുത്തുന്നത് അവിശ്വാസവുമായിരിക്കും إِنَّمَا النَّسِيءُ زِيَادَةٌ فِي الْكُفْرِ (നസീഉ് അവിശ്വാസത്തിൻ വർധനവ് തന്നെയാണ്) എന്ന് രണ്ടാമത്തെ വചനത്തിൽ പറഞ്ഞതിൽ നിന്ന് ഈ വാസ്തവം മനസ്സിലാക്കാം. മുശ്‌രിക്കുകൾ മുമ്പേ അവിശ്വാസികളാണ്. ആ അവിശ്വാസത്തിലൂടെ മറ്റൊരു അവിശ്വാസവും കൂടിയാണ് നസീഉ് മൂലം ഉണ്ടായിത്തീരുന്നത് എന്നത്രെ ഈ വാക്യം ചൂണ്ടിക്കാട്ടുന്നത്.

ആദ്യത്തെ വചനത്തിൽ പറഞ്ഞതിന്റെ താൽപര്യം ഇങ്ങിനെ മനസ്സിലാക്കാം: ആകാശഭൂമികളെ സൃഷ്ടിച്ച ദിവസം മുതൽക്കേ അല്ലാഹു നിശ്ചയിച്ചുവെച്ച നിയമവ്യവസ്ഥയാണ് മാസങ്ങൾ പന്ത്രണ്ടാണെന്നുള്ള തത്വം. (إِنَّ عِدَّةَ الشُّهُورِ عِندَ اللَّهِ) (അതായത്, ഈ അഖിലാണ്ഡത്തെ സൃഷ്ടിച്ചപ്പോൾതന്നെ, അതിലടങ്ങിയ സൂര്യചന്ദ്രനക്ഷത്രാദികൾക്കും അവയുടെ ഗതിവിഗതികൾക്കുമൊക്കെ അല്ലാഹു ഓരോ നിശ്ചിത വ്യവസ്ഥ ഏർപ്പെടുത്തിയിട്ടുണ്ട്. ആ വ്യവസ്ഥകളിലൊന്നാണ് കൊല്ലത്തിൽ പന്ത്രണ്ടു മാസങ്ങളാണെന്നുള്ളതും. ആ പന്ത്രണ്ടിൽ നാലെണ്ണം അവൻ 'ഹറാമാ' യ പവിത്രമാസങ്ങളാക്കി വെക്കുകയും ചെയ്തിരിക്കുന്നു. (مِنْهَا أَرْبَعَةٌ حُرُمٌ) അതിൽ മാറ്റമോ ഭേദഗതിയോ വരുത്താതെ അവൻ നിശ്ചയിച്ച അതേപടി ആ മാസങ്ങളെ സ്വീകരിക്കുന്നതാണ് ശരിയും സ്ഥിരവുമായ മതനടപടി (ذَٰلِكَ الدِّينُ الْقَيِّمُ). അവയിൽ വല്ല ഭേദഗതിയും സ്വീകരിക്കുന്നതും, അവയുടെ അലംഘനീയതക്കും പവിത്രതക്കും ഹാനികരമായ വല്ലതും പ്രവർത്തിക്കുന്നതും നിങ്ങൾ നിങ്ങളോടു തന്നെ അക്രമം പ്രവർത്തിക്കലാകുന്നു. അഥവാ അതിന്റെ ഫലം നിങ്ങൾതന്നെ അനുഭവിക്കേണ്ടിവരും. അതുകൊണ്ട് നിങ്ങൾ നിങ്ങൾക്കെതിരെ ത്തന്നെ അക്രമം പ്രവർത്തിക്കരുത്. (فَلَا تَظْلِمُوا فِيهِنَّ أَنفُسَكُمْ) എന്നൊക്കെ ഉണർത്തിയശേഷം, ഒരു യാഥാർത്ഥ്യം സത്യവിശ്വാസികൾ വിസ്മരിച്ചുകളയരുതെന്ന് അല്ലാഹു പ്രത്യേകം ഓർമിപ്പിക്കുന്നു. അതായത്, മുശ്‌രിക്കുകൾ കൂട്ടത്തോടെ നിങ്ങളോട് യുദ്ധത്തിന് ഒരുങ്ങി ഇറങ്ങിയിരിക്കുകയാണ്. അതുകൊണ്ട് അപ്പോഴെ നിങ്ങളും ഒത്തൊരുമിച്ച് ഒറ്റക്കെട്ടായി അവരോടങ്ങോട്ടും യുദ്ധത്തിന് തയ്യാറായിക്കൊണ്ടിരിക്കണം. (وَقَاتِلُوا الْمُشْرِكِينَ كَافَّةً...) എന്നത്രെ അത്. അതോടുകൂടി, സൂക്ഷ്മത പാലിക്കണമെന്നും, സൂക്ഷ്മത പാലിക്കുന്നവരുടെ ഭാഗത്താണ് അല്ലാഹു എന്ന് നിങ്ങൾക്ക് ഓർമയുണ്ടായിരിക്കണം. (وَاعْلَمُوا أَنَّ اللَّهَ مَعَ الْمُتَّقِينَ) എന്നും ഓർമിപ്പിക്കുന്നു.

## വിഭാഗം - 6

ഈ സൂറത്തിന്റെ അവസാനത്തെ രണ്ടു വചനങ്ങളും ഇടക്കുള്ള ചില വചനങ്ങളും ഒഴിവാക്കിയാൽ, ഇവിടം മുതൽക്കുള്ള വചനങ്ങളിലെ പരാമർശങ്ങൾ തബൂക്ക് സംഭവവുമായി ബന്ധപ്പെട്ട കാര്യങ്ങളാകുന്നു. മദീനയുടെയും, ദിമിശ്ഖ് (ഡമസ്കസ്)ന്റെയും ഏതാണ്ട് മദ്ധ്യത്തിൽ, മദീനയിൽ നിന്നും ഏതാണ്ട് നാനൂറ് നാഴിക ദൂരെ സ്ഥിതി ചെയ്യു

ന്നതും, അക്കാലത്ത് ശാം രാജ്യങ്ങളിൽ ഉൾപ്പെട്ടതുമായ ഒരു രാജ്യമാണ് തബൂക്ക് (تَبُوك). (*) റോമാ ചക്രവർത്തിയുടെ മേൽക്കോയ്മയിലാണ് അന്ന് ശാംരാജ്യങ്ങൾ. താഴെവരുന്ന പല പരാമർശങ്ങളെക്കുറിച്ചും വേണ്ടതുപോലെ മനസ്സിലാക്കുന്നതിന് തബൂക്ക് സംഭവത്തെപ്പറ്റി സാമാന്യം അറിഞ്ഞിരിക്കുന്നത് ആവശ്യമായത് കൊണ്ട് അതിന്റെ ഒരു ചുരുക്കം ഇവിടെ വിവരിക്കാം:-

മദീനയെ ആക്രമിക്കാൻ ശാമിൽ റോമക്കാർ ഒരുക്കം കൂട്ടുന്നുണ്ടെന്നും, ക്രിസ്ത്യാനികളായ ചില അറബി ഗോത്രങ്ങളും അതിൽ പങ്കുവഹിക്കുന്നുണ്ടെന്നും ആ ഭാഗത്തുനിന്നു ഒലീവെണ്ണ വിൽപ്പനക്കായി വന്നിരുന്ന ചിലരിൽ നിന്ന് നബിﷺക്കു വിവരം കിട്ടുകയുണ്ടായി. ഭക്ഷണക്ഷാമംകൊണ്ടും, അത്യുഷ്ണംകൊണ്ടും വളരെ വിഷമം പിടിച്ച ഒരു കാലമായിരുന്നു അത്. കൂടാതെ, അൽപം മുമ്പ് കഴിഞ്ഞ ഹുനൈൻ യുദ്ധത്തിനും, ത്വാഇഫ് യുദ്ധത്തിനും ശേഷം ഒരു വിശ്രമമെടുക്കുവാൻ ജനങ്ങൾക്ക് അവസരവും കിട്ടിയിട്ടുണ്ടായിരുന്നില്ല. ശത്രുപക്ഷത്തുണ്ടാകാവുന്ന സൈന്യത്തിന്റെ ആധിക്യത്തെക്കുറിച്ചുള്ള ഭയവും, മദീനയിലെ ഈന്തത്തോട്ടങ്ങളുടെ ഫലം എടുക്കുന്ന കാലം അടുത്തു വന്നിരുന്നതിനാൽ ആ സമയത്ത് സ്ഥലം വിടുന്നതിൽ ജനങ്ങൾക്കുള്ള വൈമനസ്യവും ഇതിന് പുറമെയും. ശാമിലേക്കുള്ള യാത്രയാണെങ്കിൽ വളരെ ക്ലേശകരവും. ഇങ്ങിനെ പലതരം പ്രതികൂലാവസ്ഥകൾ ഒത്തുചേർന്ന ഒരു പരിതഃസ്ഥിതിയിലായിരുന്നു പ്രസ്തുത വിവരം ലഭിച്ചത്. ഏതെങ്കിലും ഒരു സ്ഥലത്തേക്ക് പടയൊരുക്കം ചെയ്യുമ്പോൾ-ശത്രുക്കൾക്ക് മുൻകൂട്ടി വിവരം ലഭിക്കാതിരിക്കുവാനുള്ള മുൻകരുതലെന്ന നിലക്ക് - നബിﷺ ലക്ഷ്യസ്ഥാനം മുൻകൂട്ടി പുറത്തറിയിക്കാറില്ലായിരുന്നു. മേൽ സൂചിപ്പിച്ച പരിതഃസ്ഥിതികൾ നിമിത്തം, ഈ പടയെടുപ്പിന്റെ ലക്ഷ്യത്തെപ്പറ്റി നബിﷺ നേരത്തെതന്നെ വ്യക്തമാക്കുകയുണ്ടായി. സൈന്യത്തിൽ പങ്കെടുക്കുവാനും, സാമ്പത്തികമായും, മറ്റു വിധേനയും കഴിയുന്ന സംഭാവനകളും സഹകരണങ്ങളും നൽകുവാനും നബിﷺ ജനങ്ങളെ ഉപദേശിച്ചുകൊണ്ടിരുന്നു. മക്കയിലേക്കും, മറ്റു ചില സ്ഥലങ്ങളിലേക്കും ഈ ആവശ്യാർത്ഥം അവിടുന്നു ആളെ അയക്കുകയും ചെയ്തു.

സ്വഹാബികൾ പലരും വമ്പിച്ച സംഭാവനകൾ നൽകുകയുണ്ടായി. ഉഥ്മാൻ (റ) പതിനായിരം ദീനാറും (പൊൻപണവും) മുന്നൂറ് ഒട്ടകവും, അവയുടെ സാമഗ്രികളും, അമ്പത് കുതിരയും സംഭാവന ചെയ്തു. 'അല്ലാഹുവേ! നീ ഉഥ്മാനെക്കുറിച്ച് തൃപ്തിപ്പെടേണമേ! ഞാൻ അദ്ദേഹത്തെക്കുറിച്ചു തൃപ്തിപ്പെട്ടിരിക്കുന്നു.' എന്ന് അദ്ദേഹത്തിനുവേണ്ടി നബിﷺ പ്രാർഥിച്ചു. ഇതുപോലെ വേറെയും സ്വഹാബികൾ വലിയ സംഭാവനകൾ നൽകി. അബൂബക്ർ (റ) അദ്ദേഹത്തിന്റെ പക്കൽ ആകെയുണ്ടായിരുന്ന നാലായിരം ദിർഹം (വെള്ളിപ്പണം) അത്രയും സംഭാവന ചെയ്തു. ഒരു വിഷയത്തിലും അബൂബക്റിനെ കവച്ചുവെക്കുവാൻ തനിക്കു അവസരം കിട്ടിയിട്ടില്ലെങ്കിലും ഈ പ്രാവശ്യം അതു സാധിക്കാമെന്ന പ്രതീക്ഷയോടുകൂടി, ഉമർ (റ) തന്റെ പക്കലുണ്ടായിരുന്ന ധനത്തിന്റെ പകുതിയും കൊണ്ടുവന്നു. സംഖ്യ നോക്കുമ്പോൾ, അബൂബക്ർ (റ) ന്റെ സംഖ്യയേക്കാൾ വളരെയധികം തന്നെയുണ്ടായിരുന്നു. എങ്കിലും, ഇക്കുറിയും അദ്ദേഹത്തിന്റെ പ്രതീക്ഷ അസ്ഥാനത്താകുകയാണുണ്ടായത്. അബൂബക്ർ (റ) നോടു നബിﷺ ചോദിച്ചു: 'താങ്കളുടെ വീട്ടുകാർക്ക് താങ്കൾ എന്ത് ബാക്കിവെച്ചിട്ടുണ്ട്?' അദ്ദേഹത്തിന്റെ മറുപടി: 'അല്ലാഹുവിനെയും റസൂലിനെയും ബാക്കിവെച്ചിട്ടുണ്ട്.' എന്നായിരുന്നു. ഇതു കേട്ടപ്പോൾ, തനിക്ക് അബൂബക്കർ (റ) നെ കവച്ചുവെക്കുവാൻ സാധ്യമല്ലെന്ന് ഉമർ (റ) ന് ബോധ്യമായി. സ്ത്രീകളും അവരുടെ ആഭരണങ്ങൾ തുടങ്ങിയ വലിയ സംഭാവനകൾ

*(*) തബൂക്ക് (تَبُوك)* *പടം 5 നോക്കുക*

നൽകിവന്നു. യാത്രച്ചെലവിനു പോലും കഴിവില്ലാത്ത ദരിദ്രരായ ചില സ്വഹാബികൾ തങ്ങളെയും സൈന്യത്തിലെടുക്കണമെന്നും നബിﷺയോട് അപേക്ഷിച്ചു. അതിനുള്ള വക ഇല്ലാത്തതുകൊണ്ട് അവരുടെ അപേക്ഷ സ്വീകരിക്കുവാൻ നബിﷺക്കു കഴിഞ്ഞില്ല. അങ്ങനെ, അവർ കരഞ്ഞുംകൊണ്ടിരിക്കുകയായി. ഒടുക്കം ഉഥ്മാൻ, അബ്ബാസ് (റ) മുതലായവർ അവരുടെ ചിലവ് വഹിക്കുവാൻ ഏറ്റു.

മദീനയിൽനിന്നും, മറ്റു സ്ഥലങ്ങളിൽ നിന്നുമായി മുപ്പതിനായിരം (30,000) പേരടങ്ങുന്ന ഒരു വമ്പിച്ച സൈന്യം സജ്ജീകൃതമായി. മദീനയിൽ മുഹമ്മദുബ്നു മസ്മലഃ (റ) യെയും, കുടുംബകാര്യങ്ങളിൽ അലി (റ) യെയും നബിﷺ തന്റെ പ്രതിനിധികളായി നിശ്ചയിച്ചു. സൈന്യത്തിന്റെ മഹാപതാകാവാഹകനായി അബൂബക്ർ (റ) നെയും ഏൽപിച്ചു. കപടവിശ്വാസികളായ ഒട്ടേറെ ആളുകളും, അവരുടെ തലവനായ അബ്ദുല്ലാഹിബ്നു ഉബയ്യും സൈന്യത്തിൽ പങ്കെടുത്തില്ല. 'ഇമ്മാതിരി സമയത്ത് വെള്ളക്കാരോട് (റോമക്കാരോട്) യുദ്ധം ചെയ്‌വാനുള്ള മുഹമ്മദിന്റെ ഈ പുറപ്പാടിന്റെ ഫലം അവനറിയാറാകും, ഈ കളി നല്ലതിനല്ല.' എന്നൊക്കെ അവർ പറഞ്ഞു. വേറെ ചിലർ നാട്ടിൽ ഭീതി പ്രചരിപ്പിച്ചുകൊണ്ടുമിരുന്നു. ചിലർ നബിﷺയുടെ അടുക്കൽ വന്നു ഒഴികഴിവുകൾ നിരത്തി. 'വെള്ളക്കാരായ സ്ത്രീകളെ കണ്ടാൽ തങ്ങളുടെ മനസ്സ് ഇളകിപ്പോകും. തങ്ങളുടെ വീടുകൾ ഭദ്രമല്ലാത്തതുകൊണ്ട് തങ്ങൾക്ക് വീട് വിട്ടുപോകുവാൻ നിവൃത്തിയില്ല' എന്നിങ്ങിനെ പലതും. ദാരിദ്ര്യവും, കഴിവുകേടും നിമിത്തം പോകാതെ പിന്തി നിന്നവരും ഉണ്ടായിരുന്നു. അങ്ങിനെ പലർക്കും നബിﷺ ഒഴിവ് നൽകി. കൂട്ടത്തിൽ ബാഹ്യാവസ്ഥ കണക്കിലെടുത്തുകൊണ്ട് പല കപട വിശ്വാസികളുടെ ഒഴികഴിവുകളും നബിﷺ സ്വീകരിച്ചിരുന്നു. ഇങ്ങിനെ ഒഴികഴിവ് നൽകിയതിനെപ്പറ്റി പിന്നീട് അല്ലാഹു നബിﷺയെ ആക്ഷേപിച്ചതായി താഴെ കാണാവുന്നതാണ്. സത്യവിശ്വാസികളിൽ തന്നെ കഅ്ബുബ്നുമാലിക് (റ) പോലെയുള്ള നിഷ്കപടന്മാരായിരുന്ന ചില വ്യക്തികളും യുദ്ധത്തിന് പോകാത്തവരിൽ ഉൾപ്പെടും. പിന്നീട് അവർ അതിനെപ്പറ്റി അങ്ങേയറ്റം ഖേദിച്ചു മടങ്ങിയ വിവരവും താഴെ കാണാം.

സൈന്യം യാത്ര തുടങ്ങി. വഴിമദ്ധ്യെ ഹിജ്റി(*)ലെത്തി. സ്വാലിഹ് നബി (അ) യുടെ ജനതയും അല്ലാഹുവിങ്കൽ നിന്നുള്ള കഠിനകഠോരമായ പൊതു ശിക്ഷമൂലം നശിപ്പിക്കപ്പെട്ടവരുമായ ഥമൂദ് ഗോത്രക്കാരുടെ രാജ്യമാണ് ഹിജ്ർ. അവിടം കടന്നുപോകുമ്പോൾ, ആ അക്രമികളുടെ വാസസ്ഥലത്തിലൂടെ കരഞ്ഞുകൊണ്ടല്ലാതെ പ്രവേശിക്കരുതെന്ന് നബിﷺ സൈന്യത്തെ ഉപദേശിക്കുകയുണ്ടായി. തബൂക്ക് ജനവാസമില്ലാതെ ഒഴിഞ്ഞു കിടക്കുന്ന ഒരു പ്രദേശമായിരുന്നു. അവിടെ എത്തിയപ്പോൾ മുആദുബ്നു ജബൽ (റ) നോട് നബിﷺ പറഞ്ഞു: 'താങ്കൾക്ക് ആയുസ്സുണ്ടായാൽ, ഇവിടെയൊക്കെ തോട്ടങ്ങൾ നിറഞ്ഞു കാണാറാകും'. അതങ്ങിനെതന്നെ പിന്നീട് സംഭവിക്കുകയും ചെയ്തു.

ഇത്രയും പ്രയാസങ്ങൾ സഹിച്ചും, സുദീർഘമായ യാത്രാക്ലേശങ്ങൾ അനുഭവിച്ചും തബൂക്കിലെത്തിച്ചേർന്നു നോക്കുമ്പോൾ, മുമ്പ് കേട്ടതുപോലെയുള്ള സംഭവഗതികളൊന്നും അവിടെ കാണുകയുണ്ടായില്ല. കുറച്ചു ദിവസങ്ങളോളം അവിടെ പാളയമടിച്ച ശേഷം, നബി തിരുമേനിﷺയും സൈന്യങ്ങളും തിരിച്ചുപോരുകയാണുണ്ടായത്. എങ്കിലും, ഇതിനിടയിൽ അയൽപ്രദേശങ്ങളായ ഐലഃ (അൽഅഖബ) (**) യിലെയും, ജർബാഉ്, അദ്റുഹ് മുതലായ സ്ഥലങ്ങളിലെയും നിവാസികളും, നാടുവാഴികളും നബിﷺയുമായി സമാധാന സന്ധികൾ നടത്തുകയുണ്ടായി. ഒരു യുദ്ധം ഉണ്ടായില്ലെങ്കിലും മുസ്‌ലിംകൾക്ക് വൻതോതിലുള്ള ശിക്ഷണങ്ങളും, ത്യാഗപരിശീലനങ്ങളും ലഭിക്കു

*(*) (**)പടം 5 നോക്കുക*

വാനും, കപട വിശ്വാസികളുടെ ഉള്ളിലിരിപ്പ് വെളിച്ചത്ത് വരുവാനും ഈ യാത്ര വളരെ ഉപകരിച്ചു. ഖുലഫാഉർ-റാശിദൂന്റെ കാലത്ത് ശാമിൽ ഇസ്‌ലാമിനുണ്ടായ വമ്പിച്ച വിജയങ്ങൾക്കുള്ള മാർഗം ഈ യാത്ര സുഗമമാക്കുകയും ഉണ്ടായി. എനി, നമുക്ക് ആയത്തുകളിലേക്ക് പ്രവേശിക്കാം:-

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ مَا لَكُمْ إِذَا قِيلَ لَكُمُ ٱنفِرُوا۟ فِى سَبِيلِ ٱللَّهِ ٱثَّاقَلْتُمْ إِلَى ٱلْأَرْضِ ۚ أَرَضِيتُم بِٱلْحَيَوٰةِ ٱلدُّنْيَا مِنَ ٱلْـَٔاخِرَةِ ۚ فَمَا مَتَـٰعُ ٱلْحَيَوٰةِ ٱلدُّنْيَا فِى ٱلْـَٔاخِرَةِ إِلَّا قَلِيلٌ ﴿٣٨﴾

**﴾38﴿ ഹേ, വിശ്വസിച്ചവരേ,**

**നിങ്ങൾക്കെന്താണ്, അല്ലാഹുവിന്റെ മാർഗത്തിൽ (യുദ്ധത്തിന്) പുറപ്പെട്ടു പോകുവിൻ എന്നു നിങ്ങളോട് പറയപ്പെട്ടാൽ, നിങ്ങൾ ഭൂമിയിലേക്ക് കനംതൂങ്ങിക്കളയുന്നു [മടിച്ചു പിന്നോക്കം നിൽക്കുന്നു]? നിങ്ങൾ പരലോകത്തിന് (പകരം) ഐഹിക ജീവിതംകൊണ്ട് തൃപ്തിപ്പെട്ടുവോ?! എന്നാൽ, പരലോകത്തെ സംബന്ധിച്ചു (നോക്കുമ്പോൾ) ഐഹിക ജീവിതത്തിന്റെ സുഖവിഭവം ഒരൽപ (മാത്ര) മല്ലാതെയില്ല.**

إِلَّا تَنفِرُوا۟ يُعَذِّبْكُمْ عَذَابًا أَلِيمًا وَيَسْتَبْدِلْ قَوْمًا غَيْرَكُمْ وَلَا تَضُرُّوهُ شَيْـًٔا ۗ وَٱللَّهُ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٣٩﴾

**﴾39﴿ നിങ്ങൾ (യുദ്ധത്തിന്) പുറപ്പെട്ടുപോകുന്നില്ലെങ്കിൽ, അവൻ [അല്ലാഹു] നിങ്ങളെ വേദനയേറിയ ശിക്ഷ ശിക്ഷിക്കും; നിങ്ങളല്ലാത്ത (വേറെ) വല്ല ജനതയെയും അവൻ പകരം കൊണ്ടുവരുകയും ചെയ്യും; അവന് നിങ്ങൾ യാതൊന്നും (തന്നെ) ഉപദ്രവം വരുത്തുന്നതുമല്ല. [നിങ്ങൾക്ക് തന്നെയായിരിക്കും അത് ഉപദ്രവമായിരിക്കുക.]**

**അല്ലാഹു, എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.**

---

﴾38﴿ يَاأَيُّهَاالَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ مَالَكُمْ നിങ്ങൾക്കെന്താണ് إِذَاقِيلَ പറയപ്പെട്ടാൽ لَكُمُ നിങ്ങളോട് انْفِرُوا നിങ്ങൾ (യുദ്ധത്തിന്) പുറപ്പെട്ടു പോകുവിൻ, ധൃതിയിൽ പോകുവിൻ فِيسَبِيلِاللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ اثَّاقَلْتُمْ നിങ്ങൾ കനം തൂങ്ങുന്നു, ഭാരപ്പെട്ട് (അമർന്ന്) പോകുന്നു إِلَىالأَرْضِ ഭൂമിയിലേക്ക് أَرَضِيتُمْ നിങ്ങൾ തൃപ്തിപ്പെട്ടുവോ بِالْحَيَاةِالدُّنْيَا ഐഹിക ജീവിതം കൊണ്ട് مِنَ الآخِرَةِ

പരലോകത്തിന് (പകരം) فَمَامَتَاعُ എന്നാൽ സുഖവിഭവമില്ല, ഉപകരണമില്ല الْحَيَاةِ ജീവിതത്തിന്റെ الدُّنْيَا ഐഹിക فِي الآخِرَةِ പരലോകത്തിൽ, പരലോകത്തെ സംബന്ധിച്ചു إلاقَلِيلُ അൽപമല്ലാതെ. ﴾39﴿ إلاتَنْفِرُوا നിങ്ങൾ (യുദ്ധത്തിന്) പുറപ്പെടുന്നില്ലെങ്കിൽ يُعَذِّبْكُمْ അവൻ നിങ്ങളെ ശിക്ഷിക്കും عَذَابًاأَلِيمًا വേദനയേറിയ ശിക്ഷ وَيَسْتَبْدِلْ അവൻ പകരം കൊണ്ടുവരുകയും ചെയ്യും قَوْمًا ഒരു ജനതയെ غَيْرَكُمْ നിങ്ങളല്ലാത്ത وَلاتَضُرُّوهُ അവന്നു നിങ്ങൾ ഉപദ്രവം ചെയ്കയുമില്ല شَيْئًا യാതൊന്നും وَاللَّهُ അല്ലാഹു عَلَى كُلِّ شَيْءٍ എല്ലാ വസ്തുവിനും قَدِيرٌ കഴിവുള്ളവനാകുന്നു.

---

തബൂക്കിലേക്കുള്ള പടയെടുപ്പിൽ പങ്കെടുക്കുവാൻ നബിﷺ ജനങ്ങളെ ക്ഷണിച്ചു കൊണ്ടിരുന്നപ്പോൾ, മുന്നോട്ടുവരാൻ മടിച്ചുനിന്നവരെക്കുറിച്ചുള്ള ആക്ഷേപമാണിത്. ഐഹികമായ സുഖസൗകര്യങ്ങൾ നഷ്ടപ്പെടുമെന്നു വെച്ച് പിന്നോക്കം നിന്നാൽ അതിന്റെ ദൂഷ്യഫലം നിങ്ങൾ തന്നെ അനുഭവിക്കേണ്ടിവരുമെന്ന് അല്ലാഹു അവരെ താക്കീത് ചെയ്യുന്നു. ഐഹികമായ ബുദ്ധിമുട്ടുകൾ എത്രതന്നെ തരണം ചെയ്യേണ്ടിവന്നാലും പരലോക നന്മയെ അപേക്ഷിച്ച് അത് വളരെ തുച്ഛമായിരിക്കുമെന്ന് ഉണർത്തുകയും ചെയ്യുന്നു. ഒരാൾ തന്റെ വിരൽ സമുദ്രത്തിൽ മുക്കി പുറത്തെടുക്കുമ്പോൾ, ആ സമുദ്രജലത്തെ അപേക്ഷിച്ച് അവന്റെ വിരലിൽ എന്തുമാത്രം വെള്ളം ഉണ്ടായിരിക്കുമോ അതുപോലെ മാത്രമാണ് പരലോകത്തെ അപേക്ഷിച്ച് ഇഹലോക വസ്തുക്കളുടെ നിലയെന്ന് അഹ്മദ്, തുർമുദീ, മുസ്‌ലിം (റ) എന്നിവർ ഉദ്ധരിച്ച ഒരു ഹദീഥിൽ നബിﷺ ഉപമിച്ചിരിക്കുന്നത് ഇവിടെ പ്രസ്താവ്യമാകുന്നു.

إِلَّا تَنصُرُوهُ فَقَدْ نَصَرَهُ ٱللَّهُ إِذْ أَخْرَجَهُ ٱلَّذِينَ كَفَرُوا۟ ثَانِىَ ٱثْنَيْنِ إِذْ هُمَا فِى ٱلْغَارِ إِذْ يَقُولُ لِصَـٰحِبِهِۦ لَا تَحْزَنْ إِنَّ ٱللَّهَ مَعَنَا ۖ

**﴾40﴿ നിങ്ങൾ അദ്ദേഹത്തെ [നബിയെ] സഹായിക്കുന്നില്ലെങ്കിൽ, അല്ലാഹു അദ്ദേഹത്തെ സഹായിക്കുകയുണ്ടായിട്ടുണ്ട് [അതുപോലെ, എനിയും അവൻ സഹായിക്കും]; (അതെ) രണ്ടുപേരിൽ ഒരാളായിക്കൊണ്ട് അദ്ദേഹത്തെ ആ അവിശ്വസിച്ചവർ (നാട്ടിൽനിന്ന്) പുറത്താക്കിയ സന്ദർഭത്തിൽ; അതായത്, അവർ രണ്ടുപേരും (ആ) ഗുഹയിലായിരുന്നപ്പോൾ; (അതെ) അദ്ദേഹം തന്റെ ചങ്ങാതിയോട്: 'വ്യസനിക്കേണ്ടാ-നിശ്ചയമായും, അല്ലാഹു, നമ്മുടെ കൂടെയുണ്ട്' എന്നു പറയുമ്പോൾ.**

فَأَنزَلَ ٱللَّهُ سَكِينَتَهُۥ عَلَيْهِ وَأَيَّدَهُۥ

**അപ്പോൾ, അല്ലാഹു അദ്ദേഹത്തിന് തന്റെ (വക മനഃ) സമാധാനം ഇറക്കിക്കൊടുത്തു. നിങ്ങൾ കണ്ടിട്ടി**

| | |
|---|---|
| بِجُنُودٍ لَّمْ تَرَوْهَا وَجَعَلَ كَلِمَةَ ٱلَّذِينَ كَفَرُوا۟ ٱلسُّفْلَىٰ ۗ | **ല്ലാത്ത ഒരു (തരം) സൈന്യങ്ങളെ ക്കൊണ്ട് അദ്ദേഹത്തെ അവൻ ബല പ്പെടുത്തുകയും ചെയ്തിരിക്കുന്നു. അവിശ്വസിച്ചവരുടെ വാക്യത്തെ അവൻ ഏറ്റം താണതാക്കുകയും ചെയ്തു.** |
| وَكَلِمَةُ ٱللَّهِ هِىَ ٱلْعُلْيَا ۗ وَٱللَّهُ عَزِيزٌ حَكِيمٌ ﴿٤٠﴾ | **അല്ലാഹുവിന്റെ വാക്യം തന്നെ യാണ് ഏറ്റം ഉന്നതമായത്. അല്ലാഹു പ്രതാപശാലിയും, അഗാധജ്ഞനുമാ കുന്നു.** |

﴾40﴿ إِلَّا تَنصُرُوهُ അദ്ദേഹത്തെ നിങ്ങൾ സഹായിക്കുന്നില്ലെങ്കിൽ فَقَدْ نَصَرَهُ തീർച്ചയായും അദ്ദേഹത്തെ സഹായിച്ചിട്ടുണ്ട് اللَّهُ അല്ലാഹു إِذْ أَخْرَجَهُ അദ്ദേഹത്തെ പുറത്താക്കിയപ്പോൾ (സന്ദർഭം) الَّذِينَ كَفَرُوا അവിശ്വസിച്ചവർ ثَانِيَ രണ്ടാമനായിട്ട് (ഒരാളായിക്കൊണ്ട്) اثْنَيْنِ രണ്ടിൽ, രണ്ടാളുടെ إِذْ هُمَا അവർ രണ്ടാളുമായിരിക്കെ (ആയിരിക്കുമ്പോൾ) فِي الْغَارِ ഗുഹയിൽ, പൊത്തിൽ إِذْ يَقُولُ അദ്ദേഹം പറയുമ്പോൾ, പറയുന്ന സന്ദർഭം لِصَاحِبِهِ തന്റെ ചങ്ങാതിയോട്, തോഴനോട് لَا تَحْزَنْ നീ വ്യസനിക്കേണ്ടാ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു مَعَنَا നമ്മുടെ കൂടെയുണ്ട് فَأَنزَلَ اللَّهُ അപ്പോൾ അല്ലാഹു ഇറക്കി سَكِينَتَهُ അവന്റെ സമാധാനം, ശാന്തത عَلَيْهِ അദ്ദേഹത്തിന്, അദ്ദേഹത്തിന്റെ മേൽ وَأَيَّدَهُ അദ്ദേഹത്തെ അവൻ ബലപ്പെടുത്തുകയും ചെയ്തിരിക്കുന്നു (ചെയ്തു) بِجُنُودٍ ചില സൈന്യങ്ങളെക്കൊണ്ട് لَمْ تَرَوْهَا നിങ്ങൾ കണ്ടിട്ടില്ലാത്ത, നിങ്ങളത് കണ്ടിട്ടില്ല وَجَعَلَ അവൻ ആക്കുകയും ചെയ്തു كَلِمَةَ വാക്യത്തെ الَّذِينَ كَفَرُوا അവിശ്വസിച്ചവരുടെ السُّفْلَىٰ താണത്, ഏറ്റം താഴ്ന്നത് وَكَلِمَةُ اللَّهِ അല്ലാഹുവിന്റെ വാക്യം هِيَ അതുതന്നെ الْعُلْيَا അധികം ഉന്നതമായത് وَاللَّهُ അല്ലാഹു عَزِيزٌ പ്രതാപശാലിയാണ് حَكِيمٌ അഗാധജ്ഞനാണ്

അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്തും, മറ്റു വിധേനയും നിങ്ങൾ നബിയെ സഹായിക്കുവാൻ തയ്യാറില്ലാതിരുന്നാലും നബിക്ക് അതുമൂലം പരാജയമോ അപകടമോ ഒന്നും സംഭവിക്കുവാൻ പോകുന്നില്ല; ഇതിനെക്കാൾ എത്രയോ അപകടം പിടിച്ചതും നിസ്സഹായാവസ്ഥയിലുള്ളതുമായ ഘട്ടത്തിൽപോലും അല്ലാഹു അദ്ദേഹത്തെ മുമ്പ് സഹായിച്ചു രക്ഷപ്പെടുത്തിയിട്ടുണ്ട്. അതുപോലെ എനിയും അവൻ അദ്ദേഹത്തെ സഹായിക്കാതിരിക്കയില്ല എന്ന് ഉദാഹരണസഹിതം സത്യവിശ്വാസികളെ അല്ലാഹു ഓർമിപ്പിക്കുകയാണ്. സൂറത്തുൽ അൻഫാൽ 30-ാം വചനത്തിലും വ്യാഖ്യാനത്തിലും വിവരിച്ചതുപോലെ, അവിശ്വാസികളുടെ അക്രമങ്ങൾ നിമിത്തം സ്വദേശത്തുനിന്ന് ഹിജ്റഃ പോകുവാൻ നബിﷺ നിർബന്ധിതനായപ്പേൾ, രാത്രിയിൽ നബിﷺയും അബൂബക്ർ സ്വിദ്ദീക്വും (റ) കൂടി പുറപ്പെട്ട് ഥൗർ മലയിലെ ഗുഹയിൽ പോയി ഒളിച്ചിരിക്കുകയും ഗുഹാമു

ഖത്ത് ചെന്ന് എത്തിനോക്കിയ ശത്രുക്കളുടെ ദൃഷ്ടിയിൽ പെടാതെ അത്ഭുതകരമാം വണ്ണം അവർ രക്ഷപ്പെടുകയും ചെയ്ത സന്ദർഭത്തെയാണ് അല്ലാഹു ഉദാഹരണമായി എടുത്തുകാട്ടിയത്. ആ സമയത്ത് നബിﷺയും അവിടുത്തെ ചങ്ങാതി അബൂബക്റും (റ) അല്ലാതെ മൂന്നാമതൊരാൾ ഉണ്ടായിരുന്നില്ലല്ലോ.

അബൂബക്ർ (റ) തന്നോട് ഇപ്രകാരം പറഞ്ഞതായി അനസ് (റ) ഉദ്ധരിക്കുന്നു: 'ഞങ്ങൾ ഗുഹയിലായിരുന്നപ്പോൾ ഞാൻ നബിﷺയോട് പറഞ്ഞു: 'അവരിൽ (ശത്രുക്കളിൽ) ആരെങ്കിലും അവരുടെ കാലടിക്കു താഴോട്ടു നോക്കിയാൽ നമ്മെ കാണുമല്ലോ!' അപ്പോൾ നബിﷺ പറഞ്ഞു: 'അബൂബക്റേ, അല്ലാഹു മൂന്നാമനായിക്കൊണ്ടുള്ള രണ്ടുപേരെപ്പറ്റി താങ്കളുടെ വിചാരമെന്താണ്?!' (അ; ബു; മു.) അവരെ തേടിനടക്കുന്ന ശത്രുക്കൾ ഗുഹാമുഖത്ത് നിൽക്കുന്നത് കണ്ടപ്പോഴാണ് സ്വിദ്ദീക് (റ) ഇതു പറഞ്ഞതും, നബിﷺ അദ്ദേഹത്തെ സമാധാനിപ്പിച്ചതും. അദ്ദേഹത്തിന്റെ വ്യസനം സ്വന്തം കാര്യത്തിലല്ല, നബി ﷺ യുടെ കാര്യത്തിലായിരുന്നു. ഈ സന്ദർഭത്തെപ്പറ്റിയാണ് 'അദ്ദേഹം തന്റെ ചങ്ങാതിയോട്: വ്യസനിക്കേണ്ട; നിശ്ചയമായും അല്ലാഹു നമ്മുടെ കൂടെയുണ്ട് എന്ന് പറയുന്ന സന്ദർഭം' ( إِذْ يَقُولُ لِصَاحِبِهِ.... ) എന്ന് പറഞ്ഞത്. 'അപ്പോൾ അല്ലാഹു അദ്ദേഹത്തിനു തന്റെ വക മനസ്സമാധാനം ഇറക്കിക്കൊടുത്തു. ( فَأَنزَلَ اللَّهُ سَكِينَتَهُ عَلَيْهِ ) എന്നു പറഞ്ഞത്-ഇബ്നു കഥീർ (റ) മുതലായവർ ചൂണ്ടിക്കാട്ടിയതുപോലെ നബിﷺയെ ഉദ്ദേശിച്ചും, അബൂബക്ർ (റ) നെ ഉദ്ദേശിച്ചും ആകാവുന്നതാണ്. എങ്കിലും, അബൂബക്ർ (റ) നെ ഉദ്ദേശിച്ചായിരിക്കുവാനാണ് കൂടുതൽ ന്യായമെന്നും ചിലർ ചൂണ്ടിക്കാട്ടിയിരിക്കുന്നു. കാരണം, നബിﷺക്കു മനസ്സമാധാനക്കുറവ് ഉണ്ടായിട്ടില്ല. അബൂബക്ർ (റ) നായിരുന്നു നബിﷺയെ ഓർത്തു മനസ്സമാധാനമില്ലാതിരുന്നത്. രണ്ടു പ്രകാരത്തിലായാലും ഒരേ സാരത്തിൽ തന്നെ അത് കലാശിക്കുന്നുതാനും.

തുടർന്നുകൊണ്ട് وَأَيَّدَهُ بِجُنُودٍ لَّمْ تَرَوْهَا (നിങ്ങൾ കണ്ടിട്ടില്ലാത്ത ചില സൈന്യങ്ങളെക്കൊണ്ട് അവൻ നബിയെ ബലപ്പെടുത്തുകയും ചെയ്തു) എന്ന് പറഞ്ഞതിലെ **جُنُود** (സൈന്യങ്ങൾ) കൊണ്ടുദ്ദേശ്യം മലക്കുകളാണെന്നുള്ളതിൽ ഭിന്നാഭിപ്രായമില്ല. പക്ഷേ, ഈ വാക്യം ഗുഹാസംഭവത്തോട് ബന്ധപ്പെട്ടതാണോ, അതല്ല, വേറൊരു സംഭവത്തെ ചൂണ്ടിക്കാട്ടിയതാണോ എന്നതിൽ വ്യാഖ്യാതാക്കൾക്കിടയിൽ രണ്ടഭിപ്രായമുണ്ട്.

(1) നബിﷺ ഗുഹയിലായിരുന്നപ്പോൾ, ശത്രുക്കളുടെ ദൃഷ്ടിയിൽ പെടുവാൻ ധാരാളം സാധ്യത ഉണ്ടായിരുന്നിട്ടും അവർക്ക് നബിﷺയെ കാണുവാൻ സാധിക്കാത്തവിധം അവരുടെ കാഴ്ചയിൽനിന്ന് മറക്കുവാൻ ആ സന്ദർഭത്തിൽ പ്രത്യേകം അല്ലാഹു മലക്കുകളെ ഇറക്കിയിരുന്നുവെന്നാണ് ചിലരുടെ അഭിപ്രായം.

(2) ബദ്റിലും മറ്റും മലക്കുകളെ ഇറക്കി സഹായിച്ചതിനെ ഉദ്ദേശിച്ചാണിത് പറഞ്ഞിരിക്കുന്നതെന്നത്രെ പ്രമുഖ വ്യാഖ്യാതാക്കൾ അധികവും അഭിപ്രായപ്പെട്ടിരിക്കുന്നത്. ഇതനുസരിച്ച് ചില പ്രത്യേക വിഷമഘട്ടങ്ങളിൽ അല്ലാഹു നബിﷺയെ സഹായിച്ച രണ്ട് ഉദാഹരണങ്ങൾ ഈ വചനത്തിൽ അടങ്ങിയിരിക്കുന്നു. ഒന്നാമത്തെ അഭിപ്രായമനുസരിച്ച് ഗുഹാസംഭവത്തെ മാത്രമെ ഇവിടെ ഉദാഹരിച്ചിട്ടുള്ളൂ. രണ്ടാമത്തെ അഭിപ്രായത്തിനാണ് കൂടുതൽ സാധ്യത കാണുന്നത്. ഗുഹാസംഭവത്തിൽ മലക്കുകളെ ഇറക്കിയിട്ടുണ്ടെന്നുള്ളതിന് ഈ വാക്യമല്ലാതെ വേറെ തെളിവുകളൊന്നുമില്ല. ഈ വാക്യമാകട്ടെ, ഗുഹാസംഭവത്തെ ഉദ്ദേശിച്ചാണെന്ന് തീർത്തുപറയുവാനും സാധ്യമല്ല. ബദ്ർ യുദ്ധത്തിലും മറ്റും മലക്കുകളെ ഇറക്കിയതിനെപ്പറ്റി വ്യക്തമായിത്തന്നെ വേറെ സ്ഥലങ്ങ

ളിൽ അല്ലാഹു പ്രസ്താവിക്കുന്നുണ്ട്. (3:124; 33:9; 9:26: മുതലായവ നോക്കുക.)

ബദ്‌റിലോ മറ്റു യുദ്ധങ്ങളിലോ മലക്കുകൾ തീരെ പങ്കെടുത്തിട്ടില്ലെന്ന വാദക്കാരിൽ ചിലർ ഈവാക്യത്തെ ( وَأَيَّدَهُۥ بِجُنُودٍ لَّمْ تَرَوْهَا ) ദുർവ്യാഖ്യാനം ചെയ്തുകൊണ്ട് തങ്ങളുടെ വാദത്തിന് അതും ഒരു തെളിവാക്കി വ്യാഖ്യാനിച്ചു കാണുന്നു. ഇത് ശരിയല്ലെന്ന് ഈ വിവരണത്തിൽനിന്ന് മനസ്സിലാക്കാം. അവരുടെ മറ്റു തെളിവുകളുടെ സ്ഥിതിയും ഇതുപോലെ തന്നെ.

അവിശ്വാസികളുടെ വാക്യത്തെ അല്ലാഹു താണതാക്കിയിരിക്കുന്നുവെന്നും, അല്ലാഹുവിന്റെ വാക്യം തന്നെയാണ് ഉന്നതമായത് എന്നും (وَجَعَلَ كَلِمَةَ الَّذِينَ كَفَرُوا السُّفْلَى....) പറഞ്ഞതിന്റെ സാരം, ശിർക്കിന്റെ മുദ്രാവാക്യവും അതുമായി ബന്ധപ്പെട്ട വാക്കുകളും നിശ്ശേഷം പരാജയപ്പെടുക തന്നെ ചെയ്യുമെന്നും, തൗഹീദിന്റെ മുദ്രാവാക്യവും അതോടു ബന്ധപ്പെട്ട വാക്കുകളും തന്നെ അവസാനം വിജയിക്കുകയും നിലനിൽക്കുകയും ചെയ്യുമെന്നും ആകുന്നു. 'ധീരത നിമിത്തമോ, രോഷം നിമിത്തമോ, (കീർത്തിയെ ഉദ്ദേശിച്ച്) ആളെ കാണിക്കുവാൻ വേണ്ടിയോ യുദ്ധം ചെയ്യാറുണ്ട്. ഇവയിൽ ഏതാണ് അല്ലാഹുവിന്റെ മാർഗത്തിലുള്ളത്' എന്നു ചോദിക്കപ്പെട്ടപ്പോൾ, നബി ﷺ ഇങ്ങിനെ മറുപടി പറഞ്ഞതായി ഹദീഥിൽ വന്നിരിക്കുന്നു: 'അല്ലാഹുവിന്റെ വാക്യംതന്നെ ഉന്നതമായതായിരിക്കുവാൻ വേണ്ടി ആർ യുദ്ധം ചെയ്തുവോ അവൻ അല്ലാഹുവിന്റെ മാർഗത്തിലായിരിക്കും.' (ബു;മു.)

ٱنفِرُوا۟ خِفَافًا وَثِقَالًا وَجَٰهِدُوا۟ بِأَمْوَٰلِكُمْ وَأَنفُسِكُمْ فِى سَبِيلِ ٱللَّهِ ذَٰلِكُمْ خَيْرٌ لَّكُمْ إِن كُنتُمْ تَعْلَمُونَ ﴿٤١﴾

**﴾41﴿ നിങ്ങൾ ലഘുവായവരായും, ഭാരമുള്ളവരായും,കൊണ്ട് (യുദ്ധത്തിനു) പുറപ്പെട്ടുപോകുവിൻ. നിങ്ങളുടെ ധനങ്ങൾകൊണ്ടും, ദേഹങ്ങൾകൊണ്ടും അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുകയും ചെയ്വിൻ. അത് നിങ്ങൾക്ക് (വളരെ) ഉത്തമമത്രെ- നിങ്ങൾക്കറിയാമെങ്കിൽ.**

---

﴾41﴿ انْفِرُوا നിങ്ങൾ (യുദ്ധത്തിന്) പുറപ്പെട്ടു പോകുവിൻ خِفَافًا ലഘുവായവരായി, ഭാരം കുറഞ്ഞ (സൗകര്യമുള്ള) വരായി وَثِقَالًا ഭാരമുള്ളവരായും, ഘനംകൂടിയ (അസൗകര്യമുള്ള)വരായും وَجَاهِدُوا നിങ്ങൾ സമരം ചെയ്യുകയും ചെയ്യുവിൻ بِأَمْوَالِكُمْ നിങ്ങളുടെ സ്വത്തു (ധനം) കൾ കൊണ്ട് وَأَنْفُسِكُمْ നിങ്ങളുടെ സ്വന്തങ്ങൾ (ദേഹങ്ങൾ) കൊണ്ടും فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ ذَلِكُمْ അത് خَيْرٌ لَكُمْ നിങ്ങൾക്ക് ഉത്തമമാണ്, വളരെ നല്ലതാണ് إِنْ كُنْتُمْ നിങ്ങളാണെങ്കിൽ تَعْلَمُونَ നിങ്ങൾ അറിയുന്നു, നിങ്ങൾക്കറിയാം (എങ്കിൽ)

---

ഉന്മേഷം, ആരോഗ്യം, സാമ്പത്തിക കഴിവ് മുതലായ സൗകര്യങ്ങൾ ഉണ്ടായിരിക്കുമ്പോഴും ആരോഗ്യക്കുറവ്, ദാരിദ്ര്യം, ജോലിത്തിരക്ക് മുതലായ ചില വിഷമങ്ങളൊക്കെ ഉണ്ടായിരിക്കുമ്പോഴും നിങ്ങൾ പുറപ്പെടേണ്ടതുണ്ട്. ആയുധ സാമഗ്രികൾ കുറവായിരു

ന്നാലും, വേണ്ടത്ര ഉണ്ടായിരുന്നാലും പോകണം. അതായത്, യുദ്ധത്തിന് ക്ഷണിക്കപ്പെടുമ്പോൾ വേണ്ടത്ര സൗകര്യങ്ങൾ ഉണ്ടായാലും കുറച്ചൊക്കെ വിഷമങ്ങൾ ഉണ്ടായിരുന്നാലും ആ ക്ഷണം സ്വീകരിച്ചു അതിൽ പങ്കെടുക്കണം. അതാണ് നിങ്ങൾക്ക് ഗുണമെന്ന് നിങ്ങൾ മനസ്സിലാക്കണം എന്ന് സാരം. കാര്യമായ മുടക്കുകളുള്ളവർക്കും, വലിയ വിഷമങ്ങളുള്ളവർക്കും ഒഴികഴിവുണ്ടെന്ന് താഴെ 91-ാം വചനത്തിൽ പ്രസ്താവിക്കുന്നുണ്ട്. അത്രത്തോളം ബുദ്ധിമുട്ടില്ലാത്തവരെപ്പറ്റിയാണ് ഈ കൽപന.

لَوْ كَانَ عَرَضًا قَرِيبًا وَسَفَرًا قَاصِدًا لَّٱتَّبَعُوكَ وَلَٰكِنۢ بَعُدَتْ عَلَيْهِمُ ٱلشُّقَّةُ

وَسَيَحْلِفُونَ بِٱللَّهِ لَوِ ٱسْتَطَعْنَا لَخَرَجْنَا مَعَكُمْ

يُهْلِكُونَ أَنفُسَهُمْ وَٱللَّهُ يَعْلَمُ إِنَّهُمْ لَكَٰذِبُونَ ﴿٤٢﴾

**《42》 അതൊരു സമീപസ്ഥമായ [വേഗം ലഭിക്കാവുന്ന] വിഭവവും, മിതമായ ഒരു യാത്രയുമായിരുന്നെങ്കിൽ, അവർ നിന്നെ പിൻതുടരുമായിരുന്നു. പക്ഷേ, വിഷമയാത്ര അവർക്ക് വിദൂരമായിരിക്കയാണ്.**

**വഴിയെ അവർ അല്ലാഹുവിനെക്കൊണ്ട് സത്യം ചെയ്യും: ഞങ്ങൾക്ക് സാധ്യതയുണ്ടായിരുന്നെങ്കിൽ, ഞങ്ങൾ നിങ്ങളോടൊപ്പം പുറപ്പെടുക തന്നെ ചെയ്യുമായിരുന്നുവെന്ന്.**

**അവർ തങ്ങളെത്തന്നെ നാശത്തിലാക്കുന്നു. അല്ലാഹുവിനറിയാം, നിശ്ചയമായും അവർ വ്യാജം പറയുന്നവർ തന്നെയാണെന്ന്.**

---

《42》 لَوْ كَانَ അതായിരുന്നെങ്കിൽ عَرَضًا ഒരു വിഭവം, സാമഗ്രി قَرِيبًا അടുത്തതായ, സമീപത്തുള്ള وَسَفَرًا ഒരു യാത്രയും قَاصِدًا മിതമായ لَاتَّبَعُوكَ അവർ നിന്നെ പിൻതുടരുക തന്നെ ചെയ്തിരുന്നു وَلَٰكِنْ പക്ഷേ بَعُدَتْ ദൂരമായി, വിദൂരപ്പെട്ടു عَلَيْهِمُ അവരുടെ മേൽ الشُّقَّةُ വിഷമയാത്ര, ഞെരുക്കമാർഗം, യാത്രാക്ലേശം وَسَيَحْلِفُونَ അവർ വഴിയെ സത്യം (ശപഥം) ചെയ്യും بِاللَّهِ അല്ലാഹുവിൽ, അല്ലാഹുവിനെക്കൊണ്ട് لَوِاسْتَطَعْنَا ഞങ്ങൾക്ക് സാധ്യതയുണ്ടായിരുന്നെങ്കിൽ لَخَرَجْنَا ഞങ്ങൾ പുറപ്പെടുകതന്നെ ചെയ്യും مَعَكُمْ നിങ്ങളോടൊപ്പം يُهْلِكُونَ അവർ നാശത്തിലാക്കുന്നു أَنْفُسَهُمْ തങ്ങളുടെ സ്വന്തങ്ങളെ, തങ്ങളെത്തന്നെ وَاللَّهُ അല്ലാഹു (വാകട്ടെ) يَعْلَمُ അറിയുന്നു إِنَّهُمْ നിശ്ചയമായും അവർ لَكَاذِبُونَ വ്യാജം പറയുന്നവർ തന്നെ (എന്ന്)

---

തബൂക്കിലേക്ക് പുറപ്പെടാതെ മാറിനിൽക്കുന്ന കപട വിശ്വാസികളെക്കുറിച്ചാണ് പറയുന്നത്. വളരെ പ്രയാസമൊന്നും സഹിക്കാതെ അവിടെവെച്ചു വല്ല കാര്യലാഭവും വേഗമങ്ങ് ലഭിക്കുമെന്ന് കാണുകയും, യാത്ര കേവലം സാധാരണപോലുള്ള ഒരു മിതമായ യാത്രയായിരിക്കുകയും ചെയ്തിരുന്നെങ്കിൽ അവരും മടികൂടാതെ ഒപ്പം പോരുമായി

രുന്നു. പക്ഷെ, യാത്ര കുറേ ക്ലേശകരമായിരിക്കുന്നത് കൊണ്ടാണവർ തയ്യാറാകാത്തത്. യഥാർത്ഥം ഇതാണ്. എനി, വഴിയെ (നിങ്ങൾ മടങ്ങിയെത്തിയശേഷം) ഞങ്ങൾക്ക് സാധിക്കായ്കകൊണ്ട് പോരാതിരുന്നതാണെന്ന് അവർ കള്ളം പറഞ്ഞു സത്യം ചെയ്യും. അതിന്റെ അനന്തരഫലം അവരുടെ തന്നെ നാശമായിരിക്കുന്നതുമാണ് എന്ന് സാരം. ഇവരുടെ ഒഴികഴിവുകളെപ്പറ്റി 94-ാം വചനം മുതൽ താഴെ കൂടുതൽ വിശദീകരിക്കുന്നുണ്ട്.

## വിഭാഗം - 7

عَفَا ٱللَّهُ عَنكَ لِمَ أَذِنتَ لَهُمْ حَتَّىٰ يَتَبَيَّنَ لَكَ ٱلَّذِينَ صَدَقُوا۟ وَتَعْلَمَ ٱلْكَٰذِبِينَ ﴿٤٣﴾

﴾43﴿ **(നബിയേ) നിനക്ക് അല്ലാഹു മാപ്പു ചെയ്തിരിക്കുന്നു എന്തിനാണ് നീ അവർക്ക് സമ്മതം നൽകിയത്- (അവരിൽനിന്ന്) സത്യം പറഞ്ഞവർ (ആരെന്ന്) നിനക്കു വ്യക്തമായിത്തീരുകയും, വ്യാജം പറയുന്നവരെ നീ അറിയുകയും ചെയ്യുന്നതുവരെ?!**

---

﴾43﴿ عَفَا اللَّهُ അല്ലാഹു മാപ്പു ചെയ്തിരിക്കുന്നു عَنكَ നിനക്ക്, നിന്നെപ്പറ്റി لِمَ എന്തിന് أَذِنتَ നീ സമ്മതംകൊടുത്തു لَهُمْ അവർക്ക് حَتَّىٰ يَتَبَيَّنَ വ്യക്തമാകുന്നതുവരെ لَكَ നിനക്ക് الَّذِينَ صَدَقُوا സത്യം പറഞ്ഞവർ وَتَعْلَمَ നീ അറിയുകയും (ചെയ്യുന്നതുവരെ) الْكَاذِبِينَ വ്യാജം പറയുന്നവരെ.

---

ഓരോ ഒഴികഴിവുകൾ പറഞ്ഞു ആ യാത്രയിൽനിന്ന് തങ്ങളെ ഒഴിവാക്കണമെന്ന് കപടവിശ്വാസികൾ നബിﷺയോട് അപേക്ഷിച്ചുകൊണ്ടിരുന്നപ്പോൾ, അവരുടെ യഥാർത്ഥ സ്ഥിതി വ്യക്തമായി മനസ്സിലാക്കുവാൻ ശ്രമിക്കാതെ-അവരുടെ വാക്കുകളെ മാത്രം ആസ്പദമാക്കി-അവർക്ക് ഒഴിവുകൊടുത്തത് നന്നായില്ല. അത്രത്തോളം വേണ്ടതില്ലായിരുന്നു. ഒഴികഴിവ് അനുവദിച്ചില്ലെങ്കിൽ തന്നെയും പോരുവാൻ തയ്യാറില്ലാത്തവരാണവർ. ഏതായാലും അങ്ങിനെ ചെയ്തത് അല്ലാഹു മാപ്പാക്കിത്തന്നിരിക്കുന്നു എന്ന് സാരം. നബിﷺ ചെയ്തത് ഒരു കുറ്റകൃത്യമായിപ്പോയെന്നോ, പാപമായിപ്പോയെന്നോ അല്ലഇതിന്റെ അർഥം. നബിﷺ വിട്ടുവീഴ്ച ചെയ്തത് കുറച്ചധികമായിപ്പോയി. അവരെപ്പറ്റിയുള്ള സദ് വിചാരത്തിൽ തിരുമേനിക്ക് പിഴവുപറ്റിപ്പോയി എന്ന് സൗമ്യമായ രൂപത്തിൽ ഉണർത്തുക മാത്രമാണുദ്ദേശ്യം. അതുകൊണ്ടാണ്, ആക്ഷേപ വിഷയം എന്താണെന്നു പറയുന്നതിന് മുമ്പ് തന്നെ നിനക്ക് അല്ലാഹു മാപ്പു നൽകിയിരിക്കുന്നു. ( عَفَا اللَّهُ عَنكَ ) എന്ന് ആദ്യമേ പറഞ്ഞത്.

لَا يَسْتَـْٔذِنُكَ ٱلَّذِينَ يُؤْمِنُونَ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ أَن يُجَٰهِدُوا۟ بِأَمْوَٰلِهِمْ وَأَنفُسِهِمْ ۗ وَٱللَّهُ عَلِيمٌۢ

﴾44﴿ **അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവർ നിന്നോട് സമ്മതം തേടുകയില്ല, തങ്ങളുടെ ധനം കൊണ്ടും, ദേഹങ്ങൾകൊണ്ടും സമരം നടത്തുന്നതിൽ നിന്ന് (ഒഴിവാകുവാൻ).അല്ലാഹു സൂക്ഷ്മത പാലി**

بِٱلْمُتَّقِينَ ﴿٤٤﴾

ക്കുന്നവരെപ്പറ്റി അറിയുന്നവനുമാകുന്നു.

إِنَّمَا يَسْتَـْٔذِنُكَ ٱلَّذِينَ لَا يُؤْمِنُونَ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ وَٱرْتَابَتْ قُلُوبُهُمْ فَهُمْ فِى رَيْبِهِمْ يَتَرَدَّدُونَ ﴿٤٥﴾

**﴾45﴿ യാതൊരു കൂട്ടർ മാത്രമാണ് നിന്നോട് സമ്മതം തേടുന്നത്: അല്ലാഹുവിലും, അന്ത്യനാളിലും അവർ വിശ്വസിക്കുന്നില്ല; അവരുടെ ഹൃദയങ്ങൾ സന്ദേഹത്തിലകപ്പെടുകയും ചെയ്തിരിക്കുന്നു; അങ്ങനെ, അവർ തങ്ങളുടെ സന്ദേഹത്തിൽ (എങ്ങും ഉറക്കാതെ) ചഞ്ചലിച്ചുകൊണ്ടിരിക്കുകയാണ്. [ഇങ്ങിനെയുള്ളവരേ സമ്മതം തേടുകയുള്ളൂ.]**

---

﴾44﴿ لَايَسْتَأْذِنُكَ നിന്നോട് സമ്മതം തേടുക (ചോദിക്കുക) യില്ല الَّذِينَ يُؤْمِنُونَ വിശ്വസിക്കുന്നവർ بِاللَّهِ അല്ലാഹുവിൽ وَالْيَوْمِ ദിന (ദിവസ)ത്തിലും الآخِرِ അന്ത്യ, അവസാന أَنْ يُجَاهِدُوا അവർ സമരം ചെയ്യുന്നതിനു (വെറുത്തിട്ട്), സമരം ചെയ്യുന്നതിൽ നിന്ന് (ഒഴിവാകുവാൻ) بِأَمْوَالِهِمْ തങ്ങളുടെ സ്വത്തുക്കൾ (ധനം) കൊണ്ട് وَأَنفُسِهِمْ തങ്ങളുടെ ദേഹങ്ങൾ കൊണ്ടും وَاللَّهُ عَلِيمٌ അല്ലാഹു അറിയുന്നവനാണ് بِالْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവരെ (ഭയഭക്തരെ)പ്പറ്റി ﴾45﴿ إِنَّمَا നിശ്ചയമായും മാത്രം (തന്നെ) يَسْتَأْذِنُكَ നിന്നോട് സമ്മതം തേടുന്നതാണ് الَّذِينَ യാതൊരുവർ (മാത്രം, തന്നെ) لا يُؤْمِنُونَ അവർ വിശ്വസിക്കുന്നില്ല بِاللَّهِ അല്ലാഹുവിൽ وَالْيَوْمِ الآخِرِ അന്ത്യദിനത്തിലും وَارْتَابَتْ സന്ദേഹ (സംശയ) പ്പെടുകയും ചെയ്ത, ആശയക്കുഴപ്പത്തിലുമായിരിക്കുന്നു قُلُوبُهُمْ അവരുടെ ഹൃദയങ്ങൾ فَهُمْ അങ്ങിനെ (അതിനാൽ) അവർ فِي رَيْبِهِمْ അവരുടെ സന്ദേഹ (സംശയ) ത്തിൽ يَتَرَدَّدُونَ അവർ ചഞ്ചലിച്ചു (അസ്ഥിരപ്പെട്ടു-അങ്ങുമിങ്ങുമായി) കൊണ്ടിരിക്കുന്നു.

---

സത്യവിശ്വാസികളായ ആളുകൾ എന്തെങ്കിലും കാരണം പറഞ്ഞു ഒഴിവാകുവാൻ ശ്രമം നടത്തുകയില്ല. അല്ലാഹുവിന്റെ മാർഗത്തിൽ കഴിയുന്നത്ര പങ്കു വഹിക്കുകയായിരിക്കും അവർ ചെയ്യുക. യഥാർഥ വിശ്വാസമില്ലാതെ മുസ്ലിം വേഷമണിഞ്ഞു അങ്ങോട്ടുമിങ്ങോട്ടും ആടിക്കളിച്ചുകൊണ്ടിരിക്കുന്ന കപടൻമാരേ വല്ല ഉപായങ്ങളും പറഞ്ഞ് ഒഴിവാകുവാൻ സമ്മതം തേടുകയുള്ളൂ എന്നു സാരം.

۞ وَلَوْ أَرَادُوا۟ ٱلْخُرُوجَ لَأَعَدُّوا۟ لَهُۥ عُدَّةً وَلَٰكِن كَرِهَ ٱللَّهُ ٱنۢبِعَاثَهُمْ

**﴾46﴿ അവർ പുറപ്പെടുവാൻ ഉദ്ദേശിച്ചിരുന്നെങ്കിൽ, അവർ അതിന് വല്ല ഒരുക്കവും ഒരുക്കുക തന്നെ ചെയ്യുമായിരുന്നു. എങ്കിലും, അവരുടെ എഴുന്നേൽപിനെ [പുറപ്പാ**

فَثَبَّطَهُمْ وَقِيلَ ٱقْعُدُوا۟ مَعَ ٱلْقَـٰعِدِينَ ﴿٤٦﴾

**ടിനെ] അല്ലാഹു വെറുത്തു അവരെ അവൻ തടഞ്ഞുവെച്ചിരിക്കയാണ്. '(മുടങ്ങി) ഇരിക്കുന്നവരോടൊപ്പം (മുടങ്ങി) ഇരുന്നുകൊള്ളുവിൻ' എന്ന് (അവരോട്) പറയപ്പെടുകയും ചെയ്തു.**

﴿46﴾ وَلَوْأَرَادُوا അവർ ഉദ്ദേശിച്ചിരുന്നെങ്കിൽ الْخُرُوجَ പുറപ്പാട്, പുറപ്പെടുന്നതിന് لأَعَدُّوا അവർ ഒരുങ്ങുക (ഒരുക്കുക) തന്നെചെയ്യുമായിരുന്നു لَهُ അതിന് വേണ്ടി عُدَّةً വല്ല ഒരുക്കവും وَلَـٰكِن كَرِهَ എങ്കിലും വെറുത്തു, അനിഷ്ടമായിരിക്കുന്നു اللَّهُ അല്ലാഹു, അല്ലാഹുവിന് انبِعَاثَهُمْ അവരുടെ എഴുന്നേൽപ്പ്, പുറപ്പാട് فَثَبَّطَهُمْ എന്നിട്ട് (അതിനാൽ-അങ്ങനെ) അവരെ അവൻ തടഞ്ഞു (മുടക്കി-പിന്തിച്ചു) വെച്ചു وَقِيلَ പറയപ്പെടുകയും ചെയ്തു اقْعُدُوا നിങ്ങൾ ഇരുന്നുകൊള്ളുവിൻ مَعَ الْقَاعِدِينَ ഇരിക്കുന്നവരുടെ കൂടെ, ഇരിപ്പായവരോടൊപ്പം

സാരം: നബി ﷺ യും സൈന്യവും പോകുമ്പോൾ ഒന്നിച്ചു പോകണമെന്നുള്ള വിചാരമോ ആഗ്രഹമോ തന്നെ അവർക്കില്ല. ഉണ്ടെങ്കിൽ അതിനുള്ള എന്തെങ്കിലും ഒരുക്കം അവരിൽ കാണേണ്ടതായിരുന്നു. അതില്ലാത്ത സ്ഥിതിക്ക് അവർ നിങ്ങളുടെ ഒന്നിച്ചു പോരുന്നത് തന്നെ അല്ലാഹുവിന് ഇഷ്ടമില്ലാത്തതാകുന്നു. അങ്ങനെ, സ്ത്രീകൾ, കുട്ടികൾ മുതലായവരെപ്പോലെ സമരത്തിന് പോകാതെ അടഞ്ഞിരിക്കുന്നവരുടെ കൂട്ടത്തിൽ അവരും ഇരിക്കട്ടെ എന്ന് വെച്ചിരിക്കുകയാണ് അല്ലാഹു. ഇതിനുള്ള കാരണവും അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

لَوْ خَرَجُوا۟ فِيكُم مَّا زَادُوكُمْ إِلَّا خَبَالًا وَلَأَوْضَعُوا۟ خِلَـٰلَكُمْ يَبْغُونَكُمُ ٱلْفِتْنَةَ وَفِيكُمْ سَمَّـٰعُونَ لَهُمْ ۗ

وَٱللَّهُ عَلِيمٌۢ بِٱلظَّـٰلِمِينَ ﴿٤٧﴾

**﴿47﴾ നിങ്ങളുടെ കൂട്ടത്തിൽ അവർ പുറപ്പെട്ടിരുന്നാൽ, അവർ നിങ്ങൾക്ക് അസ്വാസ്ഥ്യമല്ലാതെ വർധിപ്പിക്കുന്നതല്ല; നിങ്ങൾക്ക് കുഴപ്പം (ഉണ്ടാകുവാൻ) ആഗ്രഹിച്ചുകൊണ്ട് നിങ്ങളുടെ ഇടയിലൂള്ള അവർ പരക്കംപായുകയും തന്നെ ചെയ്യും. അവർക്ക് ചെവി കൊടുക്കുന്ന (കുറേ) ആളുകൾ നിങ്ങളിൽ ഉണ്ട്താനും.**

**അല്ലാഹു അക്രമികളെപ്പറ്റി അറിയുന്നവനുമാണ്.**

﴿47﴾ لَوْخَرَجُوا അവർ പുറപ്പെട്ടിരുന്നാൽ فِيكُمْ നിങ്ങളുടെ കൂട്ടത്തിൽ مَازَادُوكُمْ നിങ്ങൾക്കവർ വർധിപ്പിക്കുക (അധികമാക്കുക.) യില്ല إِلا خَبَالا കുഴപ്പം (അസ്വാസ്ഥ്യം-കിറുക്ക്-ആപത്ത്) അല്ലാതെ وَلأَوْضَعُوا അവർ ഓടി നടക്കുക (പരക്കം

പായുക) യും തന്നെ ചെയ്യും (കിണഞ്ഞു ശ്രമിക്കും) خِلَالَكُمْ നിങ്ങൾക്കിടയിലൂടെ يَبْغُونَكُمُ നിങ്ങൾക്കുതേടി (അന്വേഷിച്ചു- ആഗ്രഹിച്ചു) കൊണ്ട് الْفِتْنَةَ കുഴപ്പം وَفِيكُمْ നിങ്ങളിലുണ്ട്താനും سَمَّاعُونَ കേട്ടുകൊണ്ടിരിക്കുന്ന (ചെവി കൊടുക്കുന്ന)വർ لَهُمْ അവർക്ക് അവരിലേക്ക് وَاللَّهُ അല്ലാഹുവാകട്ടെ عَلِيمٌ അറിയുന്നവനാണ് بِالظَّالِمِينَ അക്രമികളെപ്പറ്റി.

അവർ നിങ്ങളൊന്നിച്ചു പോന്നിരുന്നാൽ തന്നെയും യാതൊരു ഉപകാരവും അവരെക്കൊണ്ട് നിങ്ങൾക്കുണ്ടാകുവാൻ പോകുന്നില്ല. കുഴപ്പം, വഞ്ചന, ഏഷണി മുതലായവ വഴി നിങ്ങൾക്ക് ആപത്ത് വർദ്ധിപ്പിക്കുവാനുള്ള ശ്രമവും പരക്കംപാച്ചലും മാത്രമേ അവരിൽനിന്നുണ്ടാകുവാനുള്ളൂ. അതോടുകൂടി, അവരുടെ വാക്കുകൾ കേൾക്കുകയും, അതിൽ വഞ്ചിതരാവുകയും ചെയ്യുന്ന കുറേ ആളുകൾ നിങ്ങളുടെ കൂട്ടത്തിൽ ഉണ്ട്താനും. അവരും ഇവരും കൂടി ചേരുമ്പോൾ കുഴപ്പം കൂടുതലാവുകയും ചെയ്യും. ഇതെല്ലാം കാരണമായിട്ടാണ് അവർ നിങ്ങളൊന്നിച്ചു പോരുന്നത് അല്ലാഹു ഇഷ്ടപ്പെടാതിരിക്കുന്നതും, അവർക്കതിന് പ്രേരണ നൽകാതെ അവരെ തടഞ്ഞുവെച്ചതും എന്ന് താൽപര്യം. 'അവർക്ക് ചെവികൊടുക്കുന്ന ആളുകൾ നിങ്ങളിലുണ്ട്' എന്ന് പറഞ്ഞത് വിശ്വാസം ദൃഢപ്പെട്ടു കഴിഞ്ഞിട്ടില്ലാത്ത ദുർബ്ബല വിശ്വാസികൾ, ദീർഘദൃഷ്ടിയും സൂക്ഷ്മ ബുദ്ധിയുമില്ലാത്ത സാത്വികന്മാരായ ആളുകൾ എന്നിവരെയൊക്കെ ഉദ്ദേശിച്ചാകുന്നു.

لَقَدِ ٱبْتَغَوُا۟ ٱلْفِتْنَةَ مِن قَبْلُ وَقَلَّبُوا۟ لَكَ ٱلْأُمُورَ حَتَّىٰ جَآءَ ٱلْحَقُّ وَظَهَرَ أَمْرُ ٱللَّهِ وَهُمْ كَٰرِهُونَ ﴿٤٨﴾

**《48》 (നബിയെ) മുമ്പ് (തന്നെ) അവർ കുഴപ്പത്തിന് ആഗ്രഹിക്കുകയും, നിനക്ക് കാര്യങ്ങളെ (അവതാളത്തിലാക്കുവാൻ) തിരിച്ചുമറിക്കുകയും ചെയ്കയുണ്ടായിട്ടുണ്ട്. അങ്ങനെ, (അവസാനം) യഥാർഥം വരുകയും, അല്ലാഹുവിന്റെ കാര്യം (വിജയിച്ചു) പ്രത്യക്ഷപ്പെടുകയും ചെയ്തു, അവർ വെറുക്കുന്നവരായിരിക്കെ.**

《48》 لَقَدِابْتَغَوُا അവർ തേടുക (ആഗ്രഹിക്കുക) യുണ്ടായിട്ടുണ്ട് الْفِتْنَةَ കുഴപ്പത്തെ مِنْ قَبْلُ മുമ്പേ, മുമ്പ് (തന്നെ) وَقَلَّبُوا അവർ മറിച്ചിടുക (തിരിച്ചു മറിക്കുക-അവതാളത്തിലാക്കുക-സൂത്രപ്രയോഗം നടത്തുക)യും لَكَ നിനക്ക്, നിന്നോട് الأُمُورَ കാര്യങ്ങളെ حَتَّى جَاءَ അങ്ങനെ വന്നു, വരുന്നത്വരെ الْحَقُّ യഥാർഥം وَظَهَرَ പ്രത്യക്ഷപ്പെടുക (വിജയിക്കുക) യും ചെയ്തു أَمْرُاللَّهِ അല്ലാഹുവിന്റെ കാര്യം وَهُمْ അവരാകട്ടെ, അവർ ആയിരിക്കെ كَارِهُونَ വെറുക്കുന്നവരുമാണ് (അതൃപ്തർ)

കപടവിശ്വാസികളുടെ ഈ സ്വഭാവം പുതിയതൊന്നുമല്ല. മുമ്പുതന്നെ പലപ്പോഴും വിശിഷ്യാ-ഹിജ്റഃയുടെ ആദ്യകാലങ്ങളിലും ഉഹ്ദ് യുദ്ധം മുതലായ സന്ദർഭങ്ങളിലും

-കുഴപ്പങ്ങളുണ്ടാക്കുവാൻ ശ്രമം നടത്തലും ഗൂഢപരിപാടികൾ വഴി കാര്യങ്ങൾ അവതാളത്തിലാക്കലും അവരുടെ പതിവാണല്ലോ. എന്നാലും അവസാനം, അവരുടെ ആഗ്രഹത്തിനും ഇഷ്ടത്തിനും എതിരായി അല്ലാഹുവിന്റെ സഹായം നിങ്ങൾക്ക് യഥാർത്ഥമായിത്തീരുകയും, അവന്റെ മതത്തിന് വിജയം കൈവരുകയും തന്നെ ചെയ്തു.

وَمِنْهُم مَّن يَقُولُ ٱئْذَن لِّى وَلَا تَفْتِنِّىٓ ۚ أَلَا فِى ٱلْفِتْنَةِ سَقَطُوا۟ ۗ وَإِنَّ جَهَنَّمَ لَمُحِيطَةٌۢ بِٱلْكَـٰفِرِينَ ﴿٤٩﴾

**《49》 അവരിലുണ്ട്: 'എനിക്ക് സമ്മതം നൽകണം- എന്നെ കുഴപ്പത്തിലാക്കരുതേ! എന്ന് പറയുന്ന ചിലർ.**

**അല്ലാ (അറിഞ്ഞേക്കുക) ! കുഴപ്പത്തിൽതന്നെയാണവർ വീണിരിക്കുന്നത്. നിശ്ചയമായും 'ജഹന്നം' [നരകം] അവിശ്വാസികളെ വലയം ചെയ്തുകൊണ്ടിരിക്കുന്നത് തന്നെയാകുന്നു.**

---

《49》 وَمِنْهُم അവരിലുണ്ട്. അവരിൽപെട്ടവരാണ് مَنْ يَقُولُ പറയുന്ന ചിലർ ائْذَن لِّي എനിക്കു സമ്മതം നൽകണം وَلَا تَفْتِنِّي എന്നെ കുഴപ്പത്തിലാക്കുകയും അരുത് أَلَا അല്ലാ അറിയുക فِي الْفِتْنَةِ കുഴപ്പത്തിൽ (തന്നെ) سَقَطُوا അവർ വീണിരിക്കുന്നു, പതിച്ചു وَإِنَّ جَهَنَّمَ നിശ്ചയമായും ജഹന്നമാകട്ടെ لَمُحِيطَةٌ വലയം ചെയ്യുന്നത് (ചൂഴ്ന്നു നിൽക്കുന്നത്) തന്നെ بِالْكَافِرِينَ അവിശ്വാസികളെ.

---

കപടവിശ്വാസികളിൽപെട്ട ചിലരെപ്പറ്റിതന്നെയാണ് ഈ പ്രസ്താവനയെന്ന് പറയേണ്ടതില്ല. കപടവിശ്വാസികളുടെ തനിനിറം തുറന്നുകാട്ടുന്ന വേറെയും പല പ്രസ്താവനകൾ ഇതുപോലെ താഴെ ഇനിയും കാണാവുന്നതാണ്. എനിക്ക് ഈ യുദ്ധയാത്രയിൽ നിന്നു ഒഴിവ് നൽകാതിരുന്നാൽ ഞാൻ കുഴപ്പത്തിലാകും, അതുകൊണ്ട് എനിക്ക് ഒഴിവനുവദിക്കണേ എന്ന് അവർ നബിﷺയോട് അപേക്ഷിക്കുന്നു. യുദ്ധത്തിൽ പങ്കെടുക്കുവാൻ ആഗ്രഹമില്ലായ്കയല്ല, കുഴപ്പം ഭയന്നു പോരാതിരിക്കുവാൻ ഞാൻ നിർബന്ധിതനായിരിക്കുകയാണ്. അങ്ങുന്ന് എനിക്ക് സമ്മതം നൽകാതിരുന്നാൽ ഞാൻ കല്പന ലംഘിച്ചവനായിത്തീരുമല്ലോ- അതിനിടയാക്കരുതേ-എന്നുള്ള അർഥത്തിലും, എനിക്ക് ഒഴിവ് നൽകാത്തപക്ഷം, എന്റെ കുടുംബവും സ്വത്തും നോക്കുവാൻ ആളില്ലാതെ വിഷമത്തിലാകും-അതിന് ഇടയാക്കരുതേ- എന്നുള്ള അർഥത്തിലും അവരുടെ ഈ വാക്കിന് വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്.

എങ്കിലും താഴെ കാണുന്ന രിവായത്തിലും മറ്റും കാണുന്നതുപോലെ, ഒരു പ്രത്യേക സംഭവമാണ് ഈ വചനത്തിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നത് എന്ന് മനസ്സിലാകുന്നു. ഇബ്നുൽ മുൻദിർ, ത്വബ്റാനീ(റ) മുതലായവർ ഇബ്നു അബ്ബാസ് (റ)ൽ നിന്ന് ഇങ്ങിനെ ഉദ്ധരിച്ചിരിക്കുന്നു: തബൂക്കിലേക്ക് പടയെടുപ്പിനുദ്ദേശിച്ചപ്പോൾ (ബനൂസലമഃ ഗോത്രക്കാരനായ) ജദ്ദുബ്നു ക്വൈസിനോട് ചോദിക്കുകയുണ്ടായി: 'മഞ്ഞ വർഗക്കാരോട്

(*) സമരം ചെയ്യുന്നതിനെക്കുറിച്ച് താൻ എന്തുപറയുന്നു?' അവൻ പറഞ്ഞു: 'ഞാൻ പല ഭാര്യമാരുള്ള ഒരു പുരുഷനാണ്. ഞാൻ മഞ്ഞ വർഗക്കാരുടെ സ്ത്രീകളെ കാണുന്ന മാത്രയിൽ കുഴപ്പത്തിലകപ്പെട്ടേക്കും. (**) അതുകൊണ്ട് എനിക്ക് (ഒഴിവാകുവാൻ) സമ്മതം നൽകണം. എന്നെ കുഴപ്പത്തിലാക്കരുത്, ഇത് സംബന്ധിച്ച് ഈ (49-ാം) വചനം അവതരിച്ചു. ഇതുപോലെ, ആഇശ, ജാബിർ (റ) എന്നിവരിൽ നിന്നും രിവായത്തുകൾ വന്നിരിക്കുന്നു.

ഏതായാലും ഉദ്ദേശ്യശുദ്ധിയോടുകൂടിയല്ല അവർ നബിﷺയോട് സമ്മതം ചോദിച്ചതെന്നും, അവർ ആ യാത്രയിൽ പങ്കെടുക്കാൻ തീരെ ഉദ്ദേശിക്കാത്തവരാണെന്നും വ്യക്തം തന്നെ. 'കുഴപ്പം' ( **فتنة** ) കൊണ്ട് അവർ ഉദ്ദേശിച്ചത് മേൽ കണ്ട ഏതു കാര്യമായിരുന്നാലും ശരി, അതിനേക്കാൾ വമ്പിച്ച കുഴപ്പത്തിലാണ് അവർ ചാടിയിരിക്കുന്നതെന്ന് അല്ലാഹു അറിയിക്കുന്നു. അതായത് അവിശ്വാസവും കാപട്യവുമാകുന്ന കുഴപ്പത്തിലാണവർ അകപ്പെട്ടിരിക്കുന്നത്. അതിന്റെ ഫലമാകട്ടെ അതികഠിനവും ശാശ്വതവുമായ നരകവും!

إِن تُصِبْكَ حَسَنَةٌ تَسُؤْهُمْ ۖ وَإِن تُصِبْكَ مُصِيبَةٌ يَقُولُوا۟ قَدْ أَخَذْنَآ أَمْرَنَا مِن قَبْلُ وَيَتَوَلَّوا۟ وَّهُمْ فَرِحُونَ ﴿٥٠﴾

﴾50﴿ **(നബിയേ) നിനക്ക് വല്ല നൻമയും ബാധിക്കുന്നപക്ഷം അതവർക്ക് അസുഖമുണ്ടാക്കും; നിനക്ക് വല്ല വിപത്തും ബാധിക്കുന്നപക്ഷം, അവർ പറയുകയും ചെയ്യും; 'ഞങ്ങളുടെ കാര്യം (മുൻകരുതൽ) ഞങ്ങൾ മുമ്പേ എടുത്തിട്ടുണ്ട്' എന്ന്; ആഹ്ലാദിക്കുന്നവരായും കൊണ്ട് അവർ തിരിഞ്ഞുപോകുകയും ചെയ്യും.**

---

﴾50﴿ إِن تُصِبْكَ നിന്നെ (നിനക്ക്) ബാധിക്കുന്നപക്ഷം حَسَنَةٌ വല്ല നൻമയും, നല്ല കാര്യവും تَسُؤْهُمْ അതവരെ വെറുപ്പിക്കും, അസുഖമുണ്ടാക്കും, മോശപ്പെടുത്തും وَإِن تُصِبْكَ നിനക്കു ബാധിക്കുന്ന (എത്തുന്ന) പക്ഷം مُصِيبَةٌ വല്ല ബാധയും, വിപത്തും يَقُولُوا അവർ പറയും قَدْ أَخَذْنَا ഞങ്ങൾ എടുത്തി (സ്വീകരിച്ചി)ട്ടുണ്ട് أَمْرَنَا ഞങ്ങളുടെ കാര്യം مِن قَبْلُ മുമ്പേ وَيَتَوَلَّوا അവർ തിരിഞ്ഞുപോകയും ചെയ്യും وَهُمْ അവരായിക്കൊണ്ട് فَرِحُونَ ആഹ്ലാദിക്കുന്നവർ, സന്തോഷം (പുളകം) കൊള്ളുന്നവർ

---

*(*) യൂറോപ്യൻമാരെപ്പറ്റി നാം 'വെള്ളക്കാർ' എന്ന് പറയാറുള്ളതുപോലെ അറബികൾ അവരെപ്പറ്റി മഞ്ഞവർഗക്കാർ ( بنو الأصفر ) എന്ന് പറഞ്ഞിരുന്നു. യൂറോപ്യൻ രാജ്യമായ റോമക്കാരുടെ കീഴിലായിരുന്ന് അന്നു ശാം രാജ്യങ്ങൾ. അതുകൊണ്ടാണ് സമരം മഞ്ഞവർഗക്കാരോടെന്ന് പറഞ്ഞത്.*

*(**) വെള്ളക്കാരുടെ സ്ത്രീകളെ കാണുമ്പോൾ എന്റെ മനസ്സു ഇടറിപ്പോകുമെന്നർഥം.*

വിജയം, ഗനീമത്ത് മുതലായ വല്ല ഗുണങ്ങളും നബിﷺക്കും സത്യവിശ്വാസികൾക്കും യുദ്ധത്തിൽ ലഭിക്കുന്നത് അവർക്ക് വെറുപ്പാണ്. നേരെ മറിച്ചു അവർക്ക് വല്ല അനിഷ്ടങ്ങളും സംഭവിച്ചാൽ, അതിൽ അവർ സന്തോഷം കൊള്ളുകയും, ഞങ്ങൾ നേരത്തെ തന്നെ മുൻകരുതലെടുത്തു- അതുകൊണ്ട് ഞങ്ങൾക്കതു ബാധിക്കാതെ കഴിഞ്ഞു-എന്ന് അഹങ്കരിക്കുകയും ചെയ്യും എന്ന് സാരം. അവർ വളരെ ദീർഘദൃഷ്ടിയും, അകലക്കാഴ്ചയുമുള്ളവരാണ്, നബിﷺക്കും സ്വഹാബികൾക്കും വിവേകവും മുൻകരുതലുമില്ലാത്തതുകൊണ്ടാണ് ആപത്ത് പിണയുന്നത് എന്നൊക്കെയാണല്ലോ അവരുടെ വാക്കിലെ സൂചന. ഇതിന് ഇങ്ങിനെ മറുപടി നൽകുവാൻ നബിﷺയോട് അല്ലാഹു കൽപിക്കുന്നു:-

قُل لَّن يُصِيبَنَآ إِلَّا مَا كَتَبَ ٱللَّهُ لَنَا هُوَ مَوْلَىٰنَا ۚ وَعَلَى ٱللَّهِ فَلْيَتَوَكَّلِ ٱلْمُؤْمِنُونَ ﴿٥١﴾

**﴾51﴿ നീ പറയുക: ഞങ്ങൾക്ക് അല്ലാഹു (നിശ്ചയിച്ച്) രേഖപ്പെടുത്തിയതല്ലാതെ (ഒന്നും) ഞങ്ങളെ ബാധിക്കുകയില്ല തന്നെ. അവൻ ഞങ്ങളുടെ യജമാനനാകുന്നു.**

**അല്ലാഹുവിന്റെ മേൽ ഭരമേൽപിച്ചുകൊള്ളട്ടെ - സത്യവിശ്വാസികൾ.**

---

﴾51﴿ قُلْ നീ പറയുക لَنْ يُصِيبَنَا ഞങ്ങളെ ബാധിക്കുകയേ ഇല്ല إِلا مَا യാതൊന്നല്ലാതെ كَتَبَ اللَّهُ അല്ലാഹു രേഖപ്പെടുത്തിയ لَنَا ഞങ്ങൾക്ക് هُوَ അവൻ مَوْلانَا ഞങ്ങളുടെ യജമാനനാണ് وَعَلَى اللَّهِ അല്ലാഹുവിന്റെമേൽ فَلْيَتَوَكَّلِ ഭരമേൽപിച്ചുകൊള്ളട്ടെ الْمُؤْمِنُونَ സത്യവിശ്വാസികൾ.

---

അല്ലാഹു നിശ്ചയിച്ചുവെച്ചതിനപ്പുറം ഒന്നും സംഭവിക്കാൻ പോകുന്നില്ല. മുൻകരുതലുകൾകൊണ്ടൊന്നും അതില്ലാതാക്കുവാൻ സാധ്യമല്ല. ഞങ്ങളുടെ യജമാനൻ അവനായതുകൊണ്ട് അവന്റെ കൽപനയനുസരിക്കുകയേ ഞങ്ങൾക്ക് നിവൃത്തിയുള്ളൂ. എല്ലാ കാര്യവും അവനിൽ അർപ്പിക്കുകയാണ് സത്യവിശ്വാസികൾ ചെയ്യേണ്ടത്. അതാണ് ഞങ്ങൾ ചെയ്യുന്നതും എന്ന് സാരം. ഈ പൊതുതത്വം ഓർമിപ്പിച്ചശേഷം, അവരോട് വീണ്ടും പറയുവാൻ കൽപിക്കുന്നു:-

قُلْ هَلْ تَرَبَّصُونَ بِنَآ إِلَّآ إِحْدَى ٱلْحُسْنَيَيْنِ ۖ وَنَحْنُ نَتَرَبَّصُ بِكُمْ أَن يُصِيبَكُمُ ٱللَّهُ بِعَذَابٍ مِّنْ عِندِهِۦٓ

**﴾52﴿ നീ പറയുക: 'ഏറ്റം നല്ലതായ രണ്ടു കാര്യങ്ങളിലൊന്നല്ലാതെ, ഞങ്ങളെ സംബന്ധിച്ചു നിങ്ങൾ പ്രതീക്ഷിക്കുന്നുവോ?! ഞങ്ങളാകട്ടെ, അല്ലാഹുവിന്റെ പക്കൽനിന്ന് അല്ലെങ്കിൽ ഞങ്ങളുടെ കൈകളാൽ - നിങ്ങൾക്ക് വല്ല ശിക്ഷയെയും അവൻ ബാധിപ്പിക്കുമെന്നു നിങ്ങളെ സംബന്ധിച്ചു**

أَوْ بِأَيْدِينَا ۖ فَتَرَبَّصُوٓا۟ إِنَّا مَعَكُم مُّتَرَبِّصُونَ ﴿٥٢﴾

**ഞങ്ങളും പ്രതീക്ഷിക്കുന്നു. അതിനാൽ, നിങ്ങൾ പ്രതീക്ഷിച്ചുകൊള്ളുവിൻ; ഞങ്ങൾ നിങ്ങളോടൊപ്പം പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നവരാകുന്നു.**

﴾52﴿ قُلْ നീ പറയുക هَلْ تَرَبَّصُونَ നിങ്ങൾ പ്രതീക്ഷിക്കുന്നുവോ, കാത്തിരിക്കുന്നുവോ بِنَا ഞങ്ങളിൽ, ഞങ്ങളെ സംബന്ധിച്ചു إِلَّا إِحْدَى ഒരു കാര്യമല്ലാതെ الْحُسْنَيَيْنِ ഏറ്റം നല്ല രണ്ടു നന്മകളിൽ وَنَحْنُ ഞങ്ങളാകട്ടെ, ഞങ്ങളും (തന്നെ) نَتَرَبَّصُ പ്രതീക്ഷിച്ചു (കാത്തു) കൊണ്ടിരിക്കുന്നു بِكُمْ നിങ്ങളെപ്പറ്റി أَنْ يُصِيبَكُمُ നിങ്ങൾക്ക് ബാധിപ്പിക്കുന്നതിനെ اللَّهُ അല്ലാഹു بِعَذَابٍ വല്ല ശിക്ഷയെയും مِنْ عِنْدِهِ അവന്റെ പക്കൽ നിന്നുള്ള أَوْ بِأَيْدِينَا അല്ലെങ്കിൽ ഞങ്ങളുടെ കൈകളാൽ, കൈക്ക് فَتَرَبَّصُوا അതിനാൽ (എന്നാൽ) നിങ്ങൾ പ്രതീക്ഷിക്കുവിൻ إِنَّا مَعَكُمْ നിശ്ചയമായും ഞങ്ങൾ നിങ്ങളോടൊപ്പം مُتَرَبِّصُونَ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നവരാണ് (കാത്തിരിക്കുന്നു)

സമരം (യുദ്ധം) മുഖേന ഞങ്ങൾക്ക് സംഭവിക്കാനുള്ളത് രണ്ടിലൊരു കാര്യമാണ്. ഒന്നുകിൽ വിജയം, അല്ലെങ്കിൽ വീരമരണം അഥവാ രക്തസാക്ഷിത്വം. രണ്ടായാലും അത് ഞങ്ങൾക്ക് വമ്പിച്ച നൻമ തന്നെ. ഇതിലപ്പുറം ഞങ്ങളെക്കുറിച്ച് നിങ്ങൾക്ക് പ്രതീക്ഷിക്കുവാനില്ല. അതേസമയം ഞങ്ങൾക്ക് നിങ്ങളെക്കുറിച്ച് പ്രതീക്ഷിക്കുവാനുള്ളത് ഏറ്റവും മോശപ്പെട്ട രണ്ടു കാര്യങ്ങളാണ്. ഒന്നുകിൽ, അല്ലാഹു നിങ്ങൾക്ക് എന്തെങ്കിലും വമ്പിച്ച ശിക്ഷ നൽകി നിങ്ങളെ നശിപ്പിക്കുക. അല്ലെങ്കിൽ, നിങ്ങളുടെ രഹസ്യം വെളിക്കുവരുത്തി ഞങ്ങളുടെ കൈകളാൽ നിങ്ങളെ നശിപ്പിക്കുക. നിങ്ങളുടെ ഈ ദുഃസ്ഥിതി നിങ്ങൾ മാറ്റാത്തപക്ഷം രണ്ടിലൊന്ന് നിങ്ങൾക്കു സംഭവിക്കുക തന്നെ ചെയ്യും. അതുകൊണ്ട് ഇരുകൂട്ടരും കാത്തിരിക്കുക: സംഭവിക്കുന്നതെന്താണെന്ന് നമുക്ക് കാണാമല്ലോ.

قُلْ أَنفِقُوا۟ طَوْعًا أَوْ كَرْهًا لَّن يُتَقَبَّلَ مِنكُمْ ۖ

**﴾53﴿ നീ പറയുക: 'നിങ്ങൾ അനുസരണപൂർവം, അല്ലെങ്കിൽ വെറുപ്പായിക്കൊണ്ട് [തൃപ്തിപ്പെട്ടുകൊണ്ടോ തൃപ്തികൂടാതെയോ] ചിലവഴിച്ചുകൊള്ളുക, (രണ്ടായാലും) നിങ്ങളിൽ നിന്ന് അത് സ്വീകരിക്കപ്പെടുന്നതേയല്ല.**

إِنَّكُمْ كُنتُمْ قَوْمًا فَـٰسِقِينَ ﴿٥٣﴾

**(കാരണം) നിശ്ചയമായും നിങ്ങൾ, തോന്നിയവാസികളായ ഒരു ജനതയായിരിക്കുന്നു:'**

﴾53﴿ قُلْ നീ പറയുക أَنْفِقُوا നിങ്ങൾ ചിലവഴിച്ചുകൊള്ളുവിൻ طَوْعًا അനുസരണപൂർവം സ്വമേധയാ (തൃപ്തിയോടെ) أَوْ كَرْهًا അല്ലെങ്കിൽ വെറുത്തുകൊണ്ട് (അതൃ

പ്തിയോടെ) لَنْ يُتَقَبَّلَ സ്വീകരിക്കപ്പെടുകയേ ഇല്ല (ഇല്ല തന്നെ) مِنكُمْ നിങ്ങ ളിൽനിന്ന് إِنَّكُمْ നിശ്ചയമായും നിങ്ങൾ كُنتُمْ നിങ്ങളായിരിക്കുന്നു, ആകുന്നു قَوْمًا ഒരുജനത فَاسِقِينَ തോന്നിയവാസി (തെമ്മാടി) കളായ

---

കപടവിശ്വാസികൾ അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കുന്നത് നിർബന്ധം കൂടാതെ സ്വേഷ്ടപ്രകാരമായാലും ഇഷ്ടമില്ലാതെ നിർബ്ബന്ധത്തിനോ മറ്റോ വഴങ്ങി ക്കൊണ്ടായാലും അല്ലാഹുവിങ്കൽ അത് സ്വീകാര്യമല്ലെന്ന് അല്ലാഹു വ്യക്തമാക്കുന്നു. അവർക്കതിൽ ആത്മാർഥതയുണ്ടാകയില്ലല്ലോ. ഇതിന് കാരണമായി അല്ലാഹു പറഞ്ഞത് അവർതോന്നിയവാസികളാണെന്നുള്ളതാണ്. അതിനൊരു വിശദീകരണമത്രെ അടുത്ത വചനം:-

وَمَا مَنَعَهُمْ أَن تُقْبَلَ مِنْهُمْ نَفَقَـٰتُهُمْ إِلَّآ أَنَّهُمْ كَفَرُوا۟ بِٱللَّهِ وَبِرَسُولِهِۦ وَلَا يَأْتُونَ ٱلصَّلَوٰةَ إِلَّا وَهُمْ كُسَالَىٰ وَلَا يُنفِقُونَ إِلَّا وَهُمْ كَـٰرِهُونَ ﴿٥٤﴾

**《54》 അവരിൽ നിന്ന് അവരുടെ (വക) ചിലവുകൾ സ്വീകരിക്കപ്പെടുന്നതിന് അവരെ തടസ്സം ചെയ്തിട്ടില്ല, അവർ, അല്ലാഹുവിലും അവന്റെ റസൂലിലും അവിശ്വസിച്ചിരിക്കുന്നുവെന്നതല്ലാതെ; മടിയൻമാരായും കൊണ്ടല്ലാതെ, അവർ നമസ്കാരത്തിനു ചെല്ലുകയുമില്ല; വെറുത്തവരായും കൊണ്ടല്ലാതെ, അവർ ചിലവഴിക്കുകയുമില്ല. [ഇതൊക്കെയാണതിന്ന് തടസ്സം]**

---

《54》 وَمَا مَنَعَهُمْ അവരെ മുടക്കി (അവർക്ക് തടസ്സം വരുത്തി)യിട്ടില്ല أَنْ تُقْبَلَ സ്വീകരിക്കപ്പെടുന്നതിന് مِنْهُمْ അവരിൽ നിന്ന് نَفَقَاتُهُمْ അവരുടെ ചിലവുകൾ إِلا أَنَّهُمْ അവർ (ആകുന്നു) എന്നതല്ലാതെ كَفَرُوا അവർ അവിശ്വസിച്ചു (വെന്നത്) بِاللَّهِ അല്ലാഹുവിൽ وَبِرَسُولِهِ അവന്റെ റസൂലിലും وَلا يَأْتُونَ അവർചെല്ലുക (വരുക)യുമില്ല (എന്നതും) الصَّلاةَ നമസ്കാരത്തിന്, നമസ്കാരത്തിങ്കൽ إِلا وَهُمْ അവരായും കൊണ്ടല്ലാതെ كُسَالَى മടിയൻമാർ وَلا يُنْفِقُونَ അവർ ചിലവഴിക്കുകയുമില്ല إِلا وَهُمْ അവരായും കൊണ്ടല്ലാതെ كَارِهُونَ വെറുത്തവർ, ഇഷ്ടമില്ലാത്തവർ

---

നിഷ്കളങ്കമായ സത്യവിശ്വാസം സ്വീകരിച്ചുകൊണ്ട് സൻമനസ്സോടുകൂടി ചെയ്യുന്ന സൽക്കർമങ്ങളും ദാനധർമങ്ങളും മാത്രമേ അല്ലാഹു സ്വീകരിക്കുകയുള്ളുവെന്ന് അല്ലാഹു പലപ്പോഴും വ്യക്തമാക്കിയിട്ടുള്ളതാണ് إِنَّمَا يَتَقَبَّلُ اللَّهُ مِنَ الْمُتَّقِينَ (സൂക്ഷ്മത പാലിക്കുന്നവരിൽ നിന്ന് മാത്രമേ അല്ലാഹു സ്വീകരിക്കുകയുള്ളൂ)

فَلَا تُعْجِبْكَ أَمْوَٰلُهُمْ وَلَآ أَوْلَـٰدُهُمْ

**《55》 എന്നിരിക്കെ, അവരുടെ സ്വത്തുക്കളാകട്ടെ, മക്കളാകട്ടെ, നിന്നെ ആശ്ചര്യപ്പെടുത്തരുത്.**

إِنَّمَا يُرِيدُ ٱللَّهُ لِيُعَذِّبَهُم بِهَا فِي ٱلْحَيَوٰةِ ٱلدُّنْيَا وَتَزْهَقَ أَنفُسُهُمْ وَهُمْ كَٰفِرُونَ ﴿٥٥﴾

**നിശ്ചയമായും, അല്ലാഹു ഉദ്ദേശിക്കുന്നത്, അവമൂലം ഇഹലോക ജീവിതത്തിൽ അവരെ ശിക്ഷിക്കുവാനും അവർ അവിശ്വാസികളായും കൊണ്ട് അവരുടെ ജീവൻ പോകുവാനും തന്നെയാകുന്നു.**

﴾55﴿ فَلَا تُعْجِبْكَ അതിനാൽ (എന്നിരിക്കെ) നിന്നെ ആശ്ചര്യ (അൽഭുത)പ്പെടുത്തരുത് أَمْوَالُهُمْ അവരുടെ സ്വത്തുക്കൾ وَلَا أَوْلَادُهُمْ അവരുടെ മക്കളും (സന്താനങ്ങളും) അരുത് إِنَّمَا يُرِيدُ നിശ്ചയമായും (മാത്രം തന്നെ) ഉദ്ദേശിക്കുന്നു اللَّهُ അല്ലാഹു لِيُعَذِّبَهُمْ അവരെ ശിക്ഷിക്കുവാൻ (തന്നെ-മാത്രം) بِهَا അവകൊണ്ടു (മൂലം) فِي الْحَيَاةِ الدُّنْيَا ഇഹലോക ജീവിതത്തിൽ وَتَزْهَقَ (നശിച്ചു) പോകുവാനും أَنفُسُهُمْ അവരുടെ ആത്മാക്കൾ (ജീവൻ) وَهُمْ كَافِرُونَ അവർ അവിശ്വാസികളായിക്കൊണ്ട്

---

അവർക്ക് കുറേ സ്വത്തുക്കളും മക്കളും ഉണ്ടെന്നു കണ്ട് അത്ഭുതപ്പെടുവാനൊന്നുമില്ല. അവരോടുള്ള സ്നേഹം കൊണ്ടോ, അവരുടെ ഗുണത്തിനും നൻമക്കും വേണ്ടിയോ അല്ലാഹു നൽകിയതാണ് അതൊക്കെയെന്ന് കരുതേണ്ട. അവരുടെ നിലപാട് മാറ്റാത്തിടത്തോളം അവർക്ക് അതൊക്കെ ഇഹത്തിൽ ഒരു ശിക്ഷയായിരിക്കുന്നതാണ്. അവസാനം നരകാവകാശികളായ അവിശ്വാസികളായിക്കൊണ്ട് അവരുടെ ആയുഷ്ക്കാലം കഴിഞ്ഞുപോകുകയും ചെയ്യും. അതാണ് അല്ലാഹു ഉദ്ദേശിക്കുന്നത്. പ്രവാചകൻമാരുടെ മാർഗത്തിൽ നിന്ന് ഭിന്നിച്ചുപോയവരെപ്പറ്റി അല്ലാഹു പറയുന്നു. أَيَحْسَبُونَ أَنَّمَا نُمِدُّهُم بِهِ مِن مَّالٍ وَبَنِينَ... (സാരം: അവർക്ക് സ്വത്തും മക്കളും നൽകി നാം അയച്ചുകൊടുക്കുന്നത് അവർക്ക് നന്മകളിൽ നാം വേഗതകൂട്ടുകയാണെന്ന് അവർ കണക്കാക്കുന്നുവോ? പക്ഷേ, അവർക്ക് ബോധം വരുന്നില്ല. (23:55,56) ഒരു ജനത അവരുടെ സ്ഥിതിഗതികൾ മാറ്റാതെ അല്ലാഹു അവരുടെ സ്ഥിതി മാറ്റുകയില്ല. (إِنَّ اللَّهَ لَا يُغَيِّرُ مَا بِقَوْمٍ حَتَّىٰ يُغَيِّرُوا مَا بِأَنفُسِهِمْ (الرعد : 11))

സ്വത്തുക്കളും മക്കളും ഇഹത്തിൽ അവർക്ക് ശിക്ഷയായിരിക്കുമെന്ന് പറഞ്ഞതിന്റെ താൽപര്യം: അവയുടെ സമ്പാദനം, നിലനിൽപ്, അഭിവൃദ്ധി ആദിയായവക്കുവേണ്ടി വിശ്രമവും മനസ്സമാധാനവുമില്ലാതെ കഷ്ടപ്പെടേണ്ടി വരുക, അവമൂലം നാശനഷ്ടങ്ങളും ആപത്തുകളും അനുഭവിക്കേണ്ടിവരുക മുതലായവയാകുന്നു. സ്വത്തുക്കളും മക്കളും ഉണ്ടായത് നിമിത്തം കഷ്ടനഷ്ടങ്ങളും മനഃക്ലേശങ്ങളും അനുഭവിക്കേണ്ടി വരുന്നതിനെക്കാൾ നല്ലത് അവ ഇല്ലാതിരിക്കലാണെന്ന് പറയേണ്ടതില്ലല്ലോ. അതോടുകൂടി പരലോകത്ത് അവനിമിത്തം ശിക്ഷ അനുഭവിക്കേണ്ടിവരുകയും ചെയ്തുവെങ്കിലോ? ആലോചിച്ചുനോക്കുക!

وَيَحْلِفُونَ بِٱللَّهِ إِنَّهُمْ لَمِنكُمْ وَمَا هُم مِّنكُمْ وَلَٰكِنَّهُمْ قَوْمٌ يَفْرَقُونَ ﴿٥٦﴾

﴾56﴿ **അവർ അല്ലാഹുവിനെക്കൊണ്ട് ശപഥം ചെയ്യും: നിശ്ചയമായും അവർ നിങ്ങളിൽപെട്ടവർ തന്നെയാണ് എന്ന്. (വാസ്തവത്തിൽ) അവർ നിങ്ങളിൽപെട്ടവരല്ല താനും, പക്ഷേ അവർ, പേടിച്ചു കഴി**

**യുന്ന ഒരു ജനതയാകുന്നു.**

لَوۡ يَجِدُونَ مَلۡجَـًٔا أَوۡ مَغَـٰرَٰتٍ أَوۡ مُدَّخَلٗا لَّوَلَّوۡاْ إِلَيۡهِ وَهُمۡ يَجۡمَحُونَ ﴿٥٧﴾

﴿57﴾ **വല്ല രക്ഷാസ്ഥാനമോ, അല്ലെങ്കിൽ വല്ല ഗുഹകളോ, അല്ലെങ്കിൽ (ഒളിഞ്ഞു) കടന്നുകൂടാവുന്ന വല്ല സ്ഥലമോ അവർ കണ്ടെത്തിയിരുന്നുവെങ്കിൽ, കുറുമ്പുകാട്ടി (തിക്കിത്തിരക്കി)ക്കൊണ്ട് അവർ അതിലേക്കു തിരിയുക തന്നെ ചെയ്യുമായിരുന്നു.**

---

﴾56﴿ وَيَحۡلِفُونَ അവർ ആണയിടുന്നു, സത്യം ചെയ്യും, ശപഥം ചെയ്യും بِٱللَّهِ അല്ലാഹുവിനെക്കൊണ്ട് إِنَّهُمۡ നിശ്ചയമായും അവർ لَمِنكُمۡ നിങ്ങളിൽപെട്ട (വർ) തന്നെ എന്ന് وَمَا هُم അവരല്ലതാനും مِّنكُمۡ നിങ്ങളിൽപെട്ട (വർ) وَلَـٰكِنَّهُمۡ പക്ഷേ അവർ قَوۡمٞ ഒരു ജനതയാണ് يَفۡرَقُونَ അവർ പേടിച്ചു നടുങ്ങിക്കൊണ്ടിരിക്കുന്നു ﴾57﴿ لَوۡ يَجِدُونَ അവർക്ക് കിട്ടി (അവർ കണ്ടെത്തി)യിരുന്നെങ്കിൽ مَلۡجَأً വല്ല (ഒരു) രക്ഷാ (അഭയ) സ്ഥാനം أَوۡ مَغَارَاتٍ അല്ലെങ്കിൽ വല്ല ഗുഹകൾ أَوۡ مُدَّخَلًا അല്ലെങ്കിൽ ഒരു കടന്നുകൂടാവുന്ന സ്ഥാനം لَوَلَّوۡا അവർ തിരിയുക തന്നെ ചെയ്യുമായിരുന്നു إِلَيۡهِ അതിലേക്ക്, അതിന്റെ നേരെ وَهُمۡ അവരായിക്കൊണ്ട് يَجۡمَحُونَ അവർ കുറുമ്പുകാട്ടി (തിക്കിത്തിരക്കി) ക്കൊണ്ട്

---

ഞങ്ങൾ സത്യവിശ്വാസികളാണ്, മുസ്‌ലിംകളാണ് എന്നിങ്ങനെ ഇടക്കിടെ കപടവിശ്വാസികൾ അല്ലാഹുവിൽ ആണയിട്ടു പറഞ്ഞുകൊണ്ടിരിക്കുന്നത് അവരുടെ പേടി കൊണ്ടു മാത്രമാണ്. ആത്മാർഥത അവരെ തൊട്ടുതീണ്ടിയിട്ടേയില്ല. നിങ്ങളുമായി വേറിട്ടുനിൽക്കുന്നപക്ഷം അവരെ നിങ്ങൾ ശത്രുക്കളായി ഗണിച്ചു അവരോട് സമരം നടത്തിയെങ്കിലോ എന്നും മറ്റുമുള്ള ഭയം നിമിത്തമാണ് അങ്ങിനെ ചെയ്യുന്നത്. നിങ്ങളിൽനിന്ന് അകന്നു നിന്ന് രക്ഷപ്പെടുവാനുള്ള എന്തെങ്കിലും ഒരു പഴുതോ പോംവഴിയോ അവർക്ക് വേറെ ഉണ്ടായിരുന്നുവെങ്കിൽ വളരെ ബുദ്ധിമുട്ടിയെങ്കിലും അതവർ ഉപയോഗപ്പെടുത്തുമായിരുന്നു. ഒന്നും കാണാത്തതു കൊണ്ടുമാത്രം ഈ കള്ളസത്യത്തിന്റെ മറവുപിടിച്ചു രക്ഷപ്പെടുവാൻ നോക്കുകയാണവർ എന്ന് താൽപര്യം.

وَمِنۡهُم مَّن يَلۡمِزُكَ فِي ٱلصَّدَقَـٰتِ فَإِنۡ أُعۡطُواْ مِنۡهَا رَضُواْ وَإِن لَّمۡ يُعۡطَوۡاْ مِنۡهَآ إِذَا هُمۡ يَسۡخَطُونَ ﴿٥٨﴾

﴿58﴾ **അവരിലുണ്ട്, ദാനധർമങ്ങളുടെ (വിനിയോഗ) കാര്യത്തിൽ നിന്നെ (ആക്ഷേപിച്ചു) കുറവാക്കുന്ന ചിലർ. എന്നാൽ അതിൽ നിന്ന് അവർക്ക് കൊടുക്കപ്പെടുന്നപക്ഷം, അവർ തൃപ്തിപ്പെടും; അവർക്കതിൽ നിന്ന് കൊടുക്കപ്പെട്ടില്ലെങ്കിലോ,**

وَلَوْ أَنَّهُمْ رَضُوا۟ مَآ ءَاتَىٰهُمُ ٱللَّهُ وَرَسُولُهُۥ وَقَالُوا۟ حَسْبُنَا ٱللَّهُ سَيُؤْتِينَا ٱللَّهُ مِن فَضْلِهِۦ وَرَسُولُهُۥٓ إِنَّآ إِلَى ٱللَّهِ رَٰغِبُونَ ﴿٥٩﴾

**അപ്പോൾ (അതാ) അവർ ക്രോധിക്കുന്നു!**

**《59》 അല്ലാഹുവും, അവന്റെ റസൂലും അവർക്ക് നൽകിയത് അവർ തൃപ്തിപ്പെടുകയും, അവർ (ഇങ്ങിനെ) പറയുകയും ചെയ്തിരുന്നെങ്കിൽ! 'ഞങ്ങൾക്ക് അല്ലാഹു മതി; അല്ലാഹുവിന്റെ അനുഗ്രഹത്തിൽ നിന്ന് അവനും അവന്റെ റസൂലും (വഴിയെ) ഞങ്ങൾക്ക് നൽകിക്കൊള്ളും; നിശ്ചയമായും ഞങ്ങൾ, അല്ലാഹുവിങ്കലേക്ക് ആഗ്രഹം സമർപ്പിക്കുന്നവരാകുന്നു.' [എന്നാൽ അതവർക്ക് വളരെ നന്നായിരുന്നേനെ!]**

---

《58》 وَمِنْهُم അവരിലുണ്ട്, അവരിൽപെട്ടതാണ് مَنْ ചിലർ, യാതൊരുവൻ يَلْمِزُكَ നിന്നെ ആക്ഷേപിക്കുന്ന, കുറവാക്കുന്ന, അപഹസിക്കുന്ന فِي الصَّدَقَاتِ ധർമങ്ങളിൽ (ദാനധർമങ്ങളുടെ കാര്യത്തിൽ) فَإِنْ أُعْطُوا എന്നാൽ അവർക്ക് കൊടുക്കപ്പെടുന്ന പക്ഷം مِنْهَا അതിൽ (അവയിൽ) നിന്ന് رَضُوا അവർ തൃപ്തിപ്പെട്ടു (തൃപ്തിപ്പെടും) وَإِن لَّمْ يُعْطَوْا അവർക്ക് കൊടുക്കപ്പെട്ടില്ലെങ്കിലാകട്ടെ مِنْهَا അതിൽ നിന്ന് إِذَا هُمْ അപ്പോൾ (അതാ) അവർ يَسْخَطُونَ ക്രോധിക്കുന്നു, കോപിക്കുന്നു 《59》 وَلَوْ أَنَّهُمْ അവരായിരുന്നെങ്കിൽ رَضُوا തൃപ്തിപ്പെട്ടു (എന്നിരുന്നെങ്കിൽ) مَا آتَاهُمُ അവർക്കു നൽകിയതിനെ اللَّهُ وَرَسُولُهُ അല്ലാഹുവും അവന്റെ റസൂലും وَقَالُوا അവർ പറയുകയും ചെയ്തു(വെങ്കിൽ) حَسْبُنَا ഞങ്ങൾക്ക് മതി اللَّهُ അല്ലാഹു سَيُؤْتِينَا വഴിയെ ഞങ്ങൾക്ക് തരും, നൽകിക്കൊള്ളും اللَّهُ അല്ലാഹു مِن فَضْلِهِ അവന്റെ അനുഗ്രഹത്തിൽ നിന്ന്, ദയവിനാൽ وَرَسُولُهُ അവന്റെ റസൂലും إِنَّا നിശ്ചയമായും ഞങ്ങൾ إِلَى اللَّهِ അല്ലാഹുവിങ്കലേക്കു رَاغِبُونَ ആഗ്രഹം സമർപ്പിക്കുന്ന (ആഗ്രഹിച്ചു ചെല്ലുന്ന)വരാണ്

---

സകാത്തുപോലെയുള്ള പൊതുസ്വത്തുക്കൾ അവകാശികൾക്ക് വീതിച്ചു കൊടുക്കുമ്പോൾ തങ്ങൾക്ക് പ്രതീക്ഷിച്ചത്ര ലഭിക്കാതിരിക്കുന്നപക്ഷം, ഈ വീതിക്കൽ നീതിപൂർവ്വകമല്ലെന്നും, പക്ഷഭേദം കാണിച്ചുകൊണ്ടാണെന്നുമൊക്കെ പറഞ്ഞു നബിﷺയെ കുറ്റപ്പെടുത്തുകയും, കുറവാക്കുകയും ചെയ്യുന്ന ചില ആളുകളും കപടവിശ്വാസികളിലുണ്ട്. അവർ ഉദ്ദേശിക്കുന്നമാതിരി അവർക്ക് കിട്ടിയാൽ ഈ ആക്ഷേപം ഉണ്ടാകുകയുമില്ല. അത്ര കിട്ടാത്തപ്പോഴാണ് ഈ കോപവും ആക്ഷേപവുമൊക്കെ. തൽക്കാലം, ലഭിച്ചതിൽ തൃപ്തിപ്പെട്ടുകൊണ്ട് മേലിൽ തങ്ങൾക്ക് കൂടുതൽ ലഭിച്ചുകൊള്ളുമെന്ന് സമാധാനിച്ചുകൊണ്ടിരിക്കുകയും, അതിനായി അല്ലാഹുവിനോട് അപേക്ഷിക്കുകയും ചെയ്തി

രുന്നെങ്കിൽ അതായിരുന്നു അവർക്ക് വളരെ ഗുണകരം എന്നു സാരം. പൊതുസ്വത്തുക്കൾ വിതരണം ചെയ്യുമ്പോൾ ഉദ്ദേശിച്ചത്ര ലഭിക്കാത്തതിന്റെ പേരിൽ, നബിﷺയോടു ചിലർ മുറുമുറുക്കുകയും, ആക്ഷേപിക്കുകയും ചെയ്ത ഒന്നിലധികം സംഭവങ്ങൾ ഹദീഥ് ഗ്രന്ഥങ്ങളിൽ കാണാവുന്നതാകുന്നു. ഉദാഹരണമായി:-

ഇബ്നു മസ്ഊദ് (റ) പറഞ്ഞതായി ഇപ്രകാരം നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: ഹുനൈനിലെ ഗനീമത്ത് ഭാഗിച്ചുകൊടുത്തപ്പോൾ ഒരാൾ ഇങ്ങിനെ പറയുന്നത് ഞാൻ കേട്ടു; 'ഇത് അല്ലാഹുവിന്റെ പ്രീതി ഉദ്ദേശിച്ചു കൊണ്ടുള്ള ഭാഗിക്കലല്ല.' ഞാനിത് നബി തിരുമേനിﷺയെ അറിയിച്ചു. തിരുമേനി പറഞ്ഞു: 'മൂസാ (അ)ക്ക് അല്ലാഹുവിന്റെ കാരുണ്യം ഉണ്ടാവട്ടെ! അദ്ദേഹം ഇതിനെക്കാൾ ദ്രോഹിക്കപ്പെടുകയുണ്ടായി. എന്നിട്ട ദ്ദേഹം ക്ഷമിക്കുകയാണ് ചെയ്തത്.' അബൂസഈദിൽഖുദ്‌രീ (റ) പറഞ്ഞതായി ബുഖാരിയും, മുസ്‌ലിമും (റ) ഉദ്ധരിച്ച ഒരു സംഭവത്തിന്റെ ചുരുക്കം ഇപ്രകാരമായിരുന്നു: നബിﷺ സ്വത്തുക്കൾ ഭാഗിക്കുമ്പോൾ ഞങ്ങൾ അവിടെയുണ്ടായിരുന്നു. ബനൂതമീം ഗോത്രത്തിൽ നിന്ന് ഒരാൾ വന്നു പറയുകയുണ്ടായി: ' അല്ലാഹുവിന്റെ റസൂലേ, നീതി പാലിക്കണം.' തിരുമേനി പറഞ്ഞു: 'ഞാൻ നീതി പാലിച്ചില്ലെങ്കിൽ ആർ നീതി പാലിക്കും?!' ഒരു രിവായത്തിൽ ഇങ്ങിനെയും ഉണ്ട്: അപ്പോൾ ഉമർ (റ) പറഞ്ഞു: 'ഇവന്റെ കഴുത്തുവെട്ടുവാൻ എനിക്ക് സമ്മതം തരുക- നബിയേ!' അപ്പോൾ നബിﷺ പറഞ്ഞു: അവനെ വിട്ടേക്കൂ. അവന് ചില ആൾക്കാരുണ്ട്. അവരുടെ നമസ്കാരവും നോമ്പും അപേക്ഷിച്ചു നിങ്ങളുടെ നമസ്കാരവും നോമ്പും ഒരാൾക്ക് നിസ്സാരമായിത്തോന്നും. അവർ ക്വുർആൻ ഓതും. അതവരുടെ തൊണ്ടക്കുഴി വിട്ടുകടക്കുകയില്ല. അമ്പെയ്യപ്പെട്ട ഉരുവിലൂടെ അമ്പ് പുറത്തു കടന്നുപോകുന്നതുപോലെ അവർ മതത്തിൽ നിന്ന് പുറത്തു കടന്നുപോകുന്നതാണ്.'

ആ കപട വിശ്വാസികൾക്ക് അവരുടെ ഇഷ്ടംപോലെ സ്വത്തുവിഹിതം ലഭിക്കാത്തത് നബിﷺയുടെ കുറ്റമോ കുറവോ കൊണ്ടല്ല: ധർമസ്വത്തുക്കൾ വീതിക്കുന്നതിന് ചില വ്യവസ്ഥകളൊക്കെയുണ്ട്; എന്ന് സൂചിപ്പിച്ചുകൊണ്ട് ആരെല്ലാമാണ് അതിന്റെ അവകാശികൾ എന്ന് അടുത്ത വചനത്തിൽ അല്ലാഹു വിവരിക്കുന്നു:-

## വിഭാഗം - 8

۞ إِنَّمَا ٱلصَّدَقَٰتُ لِلْفُقَرَآءِ وَٱلْمَسَٰكِينِ وَٱلْعَٰمِلِينَ عَلَيْهَا وَٱلْمُؤَلَّفَةِ قُلُوبُهُمْ وَفِى ٱلرِّقَابِ وَٱلْغَٰرِمِينَ وَفِى سَبِيلِ ٱللَّهِ وَٱبْنِ ٱلسَّبِيلِ ۖ

﴾60﴿ **നിശ്ചയമായും ധർമങ്ങൾ, ദരിദ്രൻമാർക്കും പാവപ്പെട്ടവർ (അഥവാ സാധുക്കൾ)ക്കും, അവക്കു വേണ്ടി പ്രവർത്തിക്കുന്നവർക്കും, ഹൃദയങ്ങൾ ഇണക്കപ്പെട്ടവർക്കും, അടിമകളുടെ വിഷയത്തിലും, കടപ്പെട്ടവർക്കും, അല്ലാഹുവിന്റെമാർഗത്തിലും, വഴി (യാത്ര)ക്കാരനും തന്നെയാകുന്നു;**

فَرِيضَةً مِّنَ ٱللَّهِ ۗ

**(അതെ) അല്ലാഹുവിൽ നിന്നുള്ള ഒരു (നിശ്ചിത) നിർബന്ധ നിയമം!**

വَٱللَّهُ عَلِيمٌ حَكِيمٌ ﴿٦٠﴾ അല്ലാഹു (എല്ലാം) അറിയുന്നവനും, അഗാധജ്ഞനുമാകുന്നു.

﴾60﴿ إِنَّمَا നിശ്ചയമായും തന്നെ (മാത്രം) الصَّدَقَاتُ ധർമങ്ങൾ, ദാനധർമങ്ങൾ لِلْفُقَرَاءِ ദരിദ്രൻമാർക്ക് (തന്നെമാത്രം) ആകുന്നു وَالْمَسَاكِينِ സാധുക്കൾക്കും, പാവപ്പെട്ടവർക്കും وَالْعَامِلِينَ പ്രവർത്തിക്കുന്നവർക്കും, പ്രവൃത്തിക്കാർക്കും عَلَيْهَا അവയുടെ പേരിൽ (അവക്കുവേണ്ടി) وَالْمُؤَلَّفَةِ ഇണക്കപ്പെട്ട (ഇണങ്ങിയ)വർക്കും قُلُوبُهُمْ തങ്ങളുടെ ഹൃദയങ്ങൾ وَفِي الرِّقَابِ അടിമകളിലും (അടിമകളുടെ വിഷയത്തിലും) وَالْغَارِمِينَ കടക്കാരായവർ (കടപ്പെട്ടവർ)ക്കും وَفِي سَبِيلِ മാർഗത്തിലും اللَّهِ അല്ലാഹുവിന്റെ وَابْنِ السَّبِيلِ വഴിയുടെ ആൾക്കും, വഴിപോക്കനും (വഴിയാത്രക്കാരനും) فَرِيضَةً നിശ്ചിത നിയമം (നിർബന്ധനിശ്ചയം) ആയിക്കൊണ്ട് مِنَ اللَّهِ അല്ലാഹുവിൽ നിന്നുള്ള وَاللَّهُ അല്ലാഹുവാകട്ടെ عَلِيمٌ അറിയുന്നവനാണ് حَكِيمٌ യുക്തിമാനാണ്, അഗാധജ്ഞനാണ്.

ധർമങ്ങൾ ( الصَّدَقَاتُ ) എന്ന വാക്കിൽ എല്ലാവിധ ദാനധർമങ്ങളും ഉൾപ്പെടുമെങ്കിലും നിർബന്ധ ധർമമായ സകാത്താണ് ഇവിടെ പ്രധാനമായും ഉദ്ദേശ്യം. പൊതുവെ ദാനധർമങ്ങളെല്ലാം നൽകപ്പെടുവാൻ അർഹത ഈ വചനത്തിൽ പറയപ്പെട്ട കൂട്ടർക്കു തന്നെ. എങ്കിലും അവരിൽ ഉൾപ്പെടാത്തവർക്കും നൽകുന്നതിന് വിരോധമില്ല. അല്ലാഹു പറയുന്നു إِن تُبْدُوا الصَّدَقَاتِ فَنِعِمَّا هِيَ... (നിങ്ങൾ ദാനധർമങ്ങളെ വെളിവാക്കിക്കൊടുത്താലും അത് വളരെ നല്ലതാണ്. നിങ്ങളവയെ മറച്ചുവെക്കുകയും ദരിദ്രൻമാർക്ക് കൊടുക്കുകയും ചെയ്യുന്നപക്ഷം അത് നിങ്ങൾക്ക് കൂടുതൽ നല്ലതായിരിക്കും. (2:271) അപ്പോൾ, അവ ധനികൻമാർക്ക് കൊടുക്കുന്നതിനും വിരോധമില്ലെന്നു ഈ വചനത്തിൽ നിന്നു വ്യക്തമാകുന്നു. നേരെമറിച്ചു സകാത്തിനെപ്പറ്റി صَدَقَةً تُؤْخَذُ مِنْ أَغْنِيَائِهِمْ فَتُرَدُّ عَلَى فُقَرَائِهِمْ ധനികൻമാരിൽ നിന്നു വാങ്ങി ദരിദ്രർക്ക് കൊടുക്കപ്പെടുന്നധർമം) എന്ന് നബിﷺ പ്രസ്താവിച്ചിട്ടുണ്ട്. (ബു.മു.) ചുരുക്കത്തിൽ, സകാത്തിനെ സംബന്ധിച്ചിടത്തോളം ഈ എട്ടു കൂട്ടരിൽ ഉൾപ്പെടാത്തവർക്ക് അത് കൊടുക്കുവാൻ പാടില്ലാത്തതാകുന്നു. എട്ടുകൂട്ടർ നിലവിലില്ലെങ്കിൽ ഉള്ളവർക്ക് നൽകേണ്ടതാണ്. എല്ലാ കൂട്ടർക്കും സമമായി വീതിക്കണമെന്നത്രെ ഇമാം ശാഫിഈ (റ)യുടെയും ഒരു വിഭാഗം പണ്ഡിതൻമാരുടെയും അഭിപ്രായം. ഭരണാധികാരിയുടെ അല്ലെങ്കിൽ സ്വത്തുടമസ്ഥന്റെ- അഭിപ്രായമനുസരിച്ചു ചിലർക്ക് പ്രത്യേകത നൽകുന്നതിൽ വിരോധമില്ലെന്നാണ് മാലിക്, അബൂഹനീഫ (റ) എന്നിവരുടെയും, മുൻഗാമികളും പിൻഗാമികളുമായ പലരുടെയും അഭിപ്രായം. ഇത് പണ്ഡിതൻമാരുടെ പൊതുവിലുള്ള അഭിപ്രായമായി ഇബ്നു ജരീർ (റ) പ്രസ്താവിക്കുകയും ചെയ്തിരിക്കുന്നു. അല്ലാഹു പ്രസ്താവിച്ച എട്ടുകൂട്ടർ -അഥവാ വകുപ്പുകൾ-ഇവരാകുന്നു:-

1. الْفُقَرَاء (ഫകീറുകൾ- ദരിദ്രൻമാർ). 2. الْمَسَاكِين (മിസ്കീനുകൾ-പാവങ്ങൾ അഥവാ സാധുക്കൾ) ഈ രണ്ടു കൂട്ടരുടെയും നിർവചനത്തിൽ പണ്ഡിതൻമാർക്കിടയിൽ പല അഭിപ്രായങ്ങളും കാണാം. രണ്ടു വാക്കുകളും വ്യത്യസ്തമായ ഉദ്ദേശ്യാർഥ

ങ്ങളിൽ പ്രയോഗിക്കപ്പെടാറുള്ളതാണ് ഇതിന് കാരണം. ജീവിതാവശ്യങ്ങൾക്ക് യാതൊരു മാർഗവുമില്ലാതെ അന്യരെ ആശ്രയിക്കേണ്ടിവരുന്നവർ എന്ന് 'ഫക്കീറി' നും, അൽപ മൊക്കെ വഴിയുണ്ടെങ്കിലും അതുകൊണ്ട് തികയാതെ വരുന്നവൻ എന്ന് 'മിസ്കീനി' നും ഒരു കൂട്ടർ അർഥമാക്കുന്നു. വേറൊരു കൂട്ടർ നേരെ മറിച്ചും അഭിപ്രായപ്പെടുന്നു. ഒന്നാമത്തെ അഭിപ്രായപ്രകാരം കൂടുതൽ ബുദ്ധിമുട്ടുകാരൻ ഫഖീറും. രണ്ടാമത്തെ അഭിപ്രായ പ്രകാരം കൂടുതൽ ഞെരുക്കക്കാരൻ മിസ്കീനുമായിരിക്കും. പ്രസ്തുത രണ്ടു വാക്കുകളും അത്യാവശ്യങ്ങൾക്ക് മുഴുവനായോ ഭാഗികമായോ വഴിയില്ലാത്തവർ എന്ന അർഥത്തിൽ ഒരേ കൂട്ടരെ സംബന്ധിച്ച വിശേഷണങ്ങളാണെന്നും രണ്ടും വെവ്വേറെ കൂട്ടരെ ഉദ്ദേശിച്ചല്ലെന്നും മൂന്നാമതൊരഭിപ്രായമുണ്ട്. എല്ലാറ്റിനും ചില ന്യായങ്ങളും തെളിവുകളും വിമർശനങ്ങളും ഉദ്ധരിക്കുവാനുണ്ടുതാനും. നാലാമത്തെ അഭിപ്രായം ഇതാണ്: ദാരിദ്ര്യത്തിലും കഴിവില്ലായ്മയിലും ഫഖീറും, മിസ്കീനും ഒരുപോലെതന്നെ. പക്ഷേ, ഫഖീറിന്റെ ദരിദ്രാവസ്ഥ പുറമെയുള്ളവർക്ക് കണ്ടറിയുവാൻ കഴിയും. അവ നത് മൂടിവെക്കുകയില്ല. മിസ്കീനാവട്ടെ, തന്റെ സ്ഥിതി പുറമെയുള്ളവരെ അറിയിക്കാ ത്തവിധം മൂടിവെച്ചുകൊണ്ട് മാനവും മാന്യതയും കാത്തുസൂക്ഷിച്ചുകൊണ്ടിരിക്കും. ഈ കാര്യത്തിലാണ് രണ്ടാളും വേർതിരിയുന്നത്. ഈ അഭിപ്രായമാണ് കൂടുതൽ ന്യായമായി കാണുന്നത്. താഴെ ഉദ്ധരിക്കുന്നതുപോലെയുള്ള ഹദീഥുകളിൽ നിന്ന് മനസ്സിലാകു ന്നതും അതാണ്. വാസ്തവം അല്ലാഹുവിനറിയാം.

റസൂൽﷺ പറഞ്ഞതായി ഇബ്നു ഉമർ (റ) ഉദ്ധരിക്കുന്നു. 'ധനികന്നാകട്ടെ, ശരി യായ ശരീരശേഷി (അദ്ധ്വാനിക്കുവാനുള്ള കഴിവ്) ഉള്ളവന്നാകട്ടെ, ഈ ധർമം അനുവ ദനീയമാകുകയില്ല.' (അ;ദാ; തി.) അബൂഹുറയ്റഃ (റ)യും ഈ നബിവചനം ഉദ്ധരിച്ചിരി ക്കുന്നു. (അ; ന; ജ.) ഉബൈദുല്ലാഹിബ്നു അദിയ്യ് (റ) പറയുകയാണ്: രണ്ടാളുകൾ എന്നോട് ഇങ്ങിനെ പറഞ്ഞു: അവർ രണ്ടുപേരും ധർമത്തിൽ നിന്ന് വല്ലതും ചോദിച്ചു കൊണ്ട് നബിﷺയുടെ അടുക്കൽ ചെന്നു. അപ്പോൾ, തിരുമേനി അവരെ തിരിച്ചും മറിച്ചും നോക്കി. രണ്ടാളും ശരീരബലമുള്ളവരായി അവിടുന്ന് കണ്ടു. എന്നിട്ട് പറഞ്ഞു: 'നിങ്ങൾക്ക് വേണമെങ്കിൽ ഞാൻ നൽകാം. ധനികനാകട്ടെ, ജോലിയെടുക്കുവാൻ കഴി വുള്ളവനാകട്ടെ ഇതിൽ ഓഹരിയില്ല.' (അ; ദാ.) അബൂഹുറയ്റഃ (റ) ഉദ്ധരിക്കുന്നു: നബിﷺ പറഞ്ഞു; 'മിസ്കീൻ' എന്നാൽ, ജനങ്ങളുടെ ഇടയിലൂടെ ചുറ്റി നടക്കുന്നവരും, ഒരുപിടിയും രണ്ടു പിടിയും, ഒരു കാരക്കയും രണ്ടു കാരക്കയും (കൊടുത്തു) മടക്കി അയക്കാറുള്ളവരുമായ ഈ സഞ്ചാരികളല്ല.' സ്വഹാബികൾ ചോദിച്ചു; 'എന്നാൽ 'മിസ്കീൻ' ഏതാണ് അല്ലാഹുവിന്റെ റസൂലേ?' തിരുമേനി പറഞ്ഞു: 'ധന്യമാ ക്കുന്ന-അഥവാ ആവശ്യത്തിനു മതിയാകുന്ന- ധനം ലഭിക്കാതിരിക്കുകയും, സ്ഥിതിഗ തികൾ മനസ്സിലാക്കി ധർമം നൽകപ്പെടാതിരിക്കുകയും, ജനങ്ങളോട് യാതൊന്നും ചോദി ക്കാതിരിക്കുകയും ചെയ്യുന്നവനാകുന്നു.' (ബു; മു.)

3) الْعَامِلِينَ عَلَيْهَا (അതിനുവേണ്ടി പ്രവർത്തിക്കുന്നവർ) സകാത്തിന്റെ ശേഖരണ വിതരണാദി വിഷയങ്ങൾക്കുവേണ്ടി അധ്വാനിക്കുകയും, ജോലി ചെയ്യുകയും ചെയ്യുന്ന വരെല്ലാം ഇതിൽ ഉൾപ്പെടുന്നു. ഇവർ അത്യാവശ്യത്തിന് വകയുള്ളവരായാലും അവ രുടെ അധ്വാന ഫലമെന്ന നിലക്ക് ഒരോഹരി ഇവർക്കും നൽകേണ്ടതാണ്. ഇബ്നുസ്സ അ്ദിൽ മാലികീ (റ) പ്രസ്താവിക്കുന്നു: ഉമർ (റ) എന്നെ സദഖയുടെ കാര്യത്തിൽ പ്രവർത്തിക്കുവാൻ നിയമിച്ചു. പ്രവൃത്തികഴിഞ്ഞു അതെല്ലാം ഞാൻ അദ്ദേഹത്തിന്റെ വശം ഏൽപിച്ചു കൊടുത്തു. അപ്പോൾ, അദ്ദേഹം എനിക്ക് ഒരു പ്രതിഫലം നൽകു

വാൻ കൽപിച്ചു. ഞാൻ പറഞ്ഞു: 'ഞാൻ അല്ലാഹുവിനുവേണ്ടി മാത്രം പ്രവർത്തിച്ചതാണ്.' അപ്പോൾ അദ്ദേഹം പറഞ്ഞു: 'തനിക്ക് നൽകപ്പെട്ടത് താൻ സ്വീകരിച്ചുകൊള്ളുക. റസൂൽ തിരുമേനിﷺയുടെ കാലത്ത് അവിടുന്ന് എന്നെ ഒരു പ്രവർത്തകനാക്കുകയുണ്ടായി. എന്നിട്ട് എനിക്ക് പ്രവർത്തനത്തിന് പ്രതിഫലം തന്നു. താൻ പറഞ്ഞതു പോലെ ഞാനും പറഞ്ഞു.' അപ്പോൾ, തിരുമേനി പറഞ്ഞു: 'താൻ ചോദിച്ചാവശ്യപ്പെടാതെ തനിക്ക് വല്ലതും നൽകപ്പെട്ടാൽ, അത് തിന്നുക (ഉപയോഗിക്കുക)യും, ധർമം കൊടുക്കുകയും ചെയ്തുകൊള്ളുക.' (അ; ബു; മു.)

4) الْمُؤَلَّفَةِ قُلُوبُهُمْ (ഹൃദയം ഇണക്കപ്പെട്ടവർ). ഈ വകുപ്പിൽ ഒന്നിലധികം തരക്കാർ ഉൾപ്പെടുന്നു. ഒരു തരക്കാർ; ഇസ്‌ലാമിനെ അംഗീകരിച്ചിട്ടില്ലെങ്കിലും അംഗീകരിച്ചേക്കുമെന്നു പ്രതീക്ഷിക്കപ്പെടുന്നവരാകുന്നു. ഹുനൈനിലെ ഗനീമത്ത് സ്വത്തുക്കളിൽ നിന്ന് സ്വഫ്‌വാനുബ്നു ഉമയ്യ (റ)ക്ക് നബിﷺ ഒരു വൻ തുക നൽകുകയുണ്ടായത് ഇതിനൊരു ഉദാഹരണമാണ്. മക്കാ വിജയത്തെത്തുടർന്നു അനേകം ആളുകൾ വന്ന് ഇസ്‌ലാമിൽ പ്രവേശിച്ചപ്പോൾ, തന്റെ കാര്യത്തിൽ ആലോചിക്കുവാൻ അൽപകാലം ഒഴിവു നൽകണമെന്ന് നബിﷺയോട് പറഞ്ഞ് ഒഴിവായ ഒരു ക്വുറൈശീ പ്രമാണിയായിരുന്നു അദ്ദേഹം. മുശ്‌രിക്കായിക്കൊണ്ടായിരുന്നു അദ്ദേഹം മുസ്‌ലിംകളോടൊപ്പം ഹുനൈനിൽ സംബന്ധിച്ചിരുന്നതും. അദ്ദേഹം തന്നെ പറയുകയാണ്: 'ഹുനൈനിന്റെ ദിവസം എനിക്ക് റസൂൽ ﷺ തരുവാൻ തുടങ്ങുമ്പോൾ അവിടുന്ന് എനിക്ക് ജനങ്ങളിൽവെച്ച് ഏറ്റവും വെറുപ്പുള്ള ആളായിരുന്നു. അങ്ങിനെ, തന്നു തന്ന് മനുഷ്യരിൽവെച്ചു എനിക്ക് ഏറ്റവും ഇഷ്ടപ്പെട്ട ആളായിത്തീർന്നു അവിടുന്ന്.'(അ;മു;തി.) അദ്ദേഹം പിന്നീട് ഇസ്‌ലാമിനെ അംഗീകരിച്ച് നല്ല നിലയിലായിത്തീരുകയും ചെയ്തു. മറ്റൊരു തരക്കാർ: ഇസ്‌ലാമിനെ അംഗീകരിച്ചു കഴിഞ്ഞിട്ടുണ്ടെങ്കിലും വിശ്വാസം അടിയുറച്ചു കഴിഞ്ഞിട്ടില്ലാത്തവരാണ്. ഇവർക്ക് വിശ്വാസത്തിൽ ദൃഢതയും സ്ഥിരതയും ലഭിക്കുവാൻ ഇത് സഹായകമായിരിക്കും. മക്കാവിജയത്തിൽ പുതുതായി വിശ്വസിച്ച പലർക്കും ഹുനൈനിൽവെച്ചു വലിയ തുകകൾ നബിﷺ നൽകുകയുണ്ടായി. ഇങ്ങിനെയുള്ളവരെ ഇസ്‌ലാമുമായി ഇണക്കുവാൻ വേണ്ടിയാണതെന്ന് നബിﷺ വ്യക്തമാക്കുകയും ചെയ്തിരുന്നു. മൂന്നാമതൊരു തരക്കാർ: മറ്റു ചിലരെ ഇസ്‌ലാമിലേക്ക് ആകർഷിക്കുവാൻ കാരണമായിത്തീരുമെന്നോ, അല്ലെങ്കിൽ മുസ്‌ലിംകൾക്കെതിരെ വല്ലവരിൽ നിന്നും ഉണ്ടാകാവുന്ന ആക്രമണങ്ങളെ തടയുവാൻ ഉപകരിക്കുമെന്നോ കാണപ്പെടുന്നവർ. ഇവരും ഈ കൂട്ടത്തിൽ ഉൾപ്പെടുന്നു. പക്ഷേ, ഇസ്‌ലാമിന് വിജയം കൈവന്ന് കഴിഞ്ഞതിനു ശേഷം, മേൽ വിവരിച്ച എല്ലാ തരക്കാർക്കും സകാത്തിൽ നിന്ന് നൽകപ്പെടാമോ എന്നതിൽ വ്യത്യസ്തങ്ങളായ അഭിപ്രായങ്ങൾ പണ്ഡിതൻമാർക്കിടയിലുണ്ട്. കാലത്തിനും സന്ദർഭത്തിനും അനുസരിച്ചു പ്രവർത്തിക്കുവാൻ അധികാരസ്ഥൻമാർക്ക് സ്വാതന്ത്ര്യമുണ്ട് എന്ന അഭിപ്രായമാണ് കൂടുതൽ ശരിയായത്.

5) فِي الرِّقَابِ (അടിമകളുടെ വിഷയത്തിൽ). അതായത്: യജമാനൻമാർക്ക് നിശ്ചിത സംഖ്യ കൊടുത്തു അടിമത്വത്തിൽ നിന്ന് മോചിതരാകുവാൻ വ്യവസ്ഥ ചെയ്യപ്പെട്ടിട്ടുള്ളവർക്ക് (മുകാതബു'കൾക്ക്) അവരുടെ സംഖ്യ കൊടുത്തു തീർക്കുവാനും, അടിമകളെ വിലക്കുവാങ്ങി സ്വതന്ത്രരാക്കി വിടുവാനും ഈ വകുപ്പിന്റെ വിഹിതം ഉപയോഗിക്കാം. അടിമകളെ മോചിപ്പിച്ചു സ്വതന്ത്രരാക്കുന്നതിൽ ഇസ്‌ലാമിനുള്ള അതീവ താൽപര്യവും, അതിന് ക്വുർആനും നബി വചനങ്ങളും നിയമരൂപത്തിലും ഉപദേശരൂപത്തിലും നൽകിയിട്ടുള്ള പ്രോൽസാഹനങ്ങളും പ്രസിദ്ധമാണ്.

6) اَلْغَارِمِينَ (കടപ്പെട്ടവർ) വ്യക്തിപരമോ, സാമൂഹ്യമോ ആയ കാര്യങ്ങൾക്കുവേണ്ടി കടം വാങ്ങിയോ, അന്യർക്കുവേണ്ടി ജാമ്യം ഏറ്റതുകൊണ്ടോ കടഭാരം താങ്ങേണ്ടി വരുന്ന എല്ലാവരും ഇതിൽ ഉൾപ്പെടുന്നു. പക്ഷേ, തോന്നിയവാസങ്ങൾക്കും, ദുർന്നടപ്പുകൾക്കും വേണ്ടിയാണ് കടപ്പെട്ടിരിക്കുന്നതെങ്കിൽ, അതിൽ നിന്ന് പശ്ചാത്തപിച്ചു മടങ്ങിയവർക്കേ നൽകാവൂ. അല്ലാത്തപക്ഷം അത് ഇസ്‌ലാമിനെതിരെ സക്കാത്തിന്റെ ധനം ഉപയോഗിക്കലായിരിക്കുമല്ലോ.

ക്വബീസ്വത്തുബ്നു മുഖാരിക് ( **قبيصة بن مُخارق رض** ) പറയുകയാണ്: ഞാൻ ഒരു (കട) ഭാരം ഏറ്റെടുക്കുകയുണ്ടായി. ആ വിഷയത്തിൽ (സഹായം) ചോദിച്ചു കൊണ്ട് ഞാൻ റസൂൽ തിരുമേനിﷺയുടെ അടുക്കൽ ചെന്നു. അപ്പോൾ, തിരുമേനി പറഞ്ഞു; 'ക്ഷമിക്കൂ. നമുക്ക് സദക്വകൾ (ധർമത്തിനുള്ള സ്വത്തുക്കൾ) വരട്ടെ, അപ്പോൾ നാം അതിൽ നിന്നു നിനക്ക് കൽപിക്കാം.' പിന്നീട് തിരുമേനി പറഞ്ഞു: 'ക്വബീസ്വാ, മൂന്നിലൊരു കൂട്ടർക്കല്ലാതെ ചോദിച്ചു വാങ്ങൽ അനുവദനീയമല്ല. അതായത്; വല്ല ഭാരവും ഏറ്റെടുത്ത മനുഷ്യൻ. അവന് അത് ലഭിക്കുന്നതു വരെ ചോദിക്കൽ അനുവദനീയമാണ്. പിന്നീടവൻ നിറുത്തണം. വല്ല അത്യാപത്തും വന്നു ധനം നഷ്ടപ്പെട്ടുപോയവനും. ജീവിതത്തിൽ ഒരു നിൽക്കപ്പൊറുതി ലഭിക്കുന്നതുവരെ അവന് ചോദ്യം അനുവദനീയമാകുന്നു. സ്വന്തക്കാരായ ആളുകളിൽ നിന്ന് ബുദ്ധിമാൻമാരായ ഒരു മൂന്നാളുകൾ എഴുന്നേറ്റു പറയത്തക്ക (ശരിവെക്കത്തക്ക) വിധം ഇല്ലായ്മ (ദാരിദ്ര്യം) ബാധിച്ച മനുഷ്യനും. ജീവിതത്തിൽ ഒരു നിൽക്കപ്പൊറുതി ലഭിക്കുന്നതുവരെ അവന്നും ചോദിക്കാം. ഇതല്ലാതെയുള്ള ചോദ്യം– ക്വബീസ്വാ– നിഷിദ്ധമാകുന്നു. അത് ചെയ്യുന്നവൻ അത്(ചോദിച്ചു വാങ്ങുന്നത്) നിഷിദ്ധമായിക്കൊണ്ടു തിന്നുകയായിരിക്കും.' (മു; അ; ന; ദാ)

7) وَفِي سَبِيلِ اللَّهِ (അല്ലാഹുവിന്റെ മാർഗത്തിൽ). ഇസ്‌ലാമിന് വേണ്ടിയുള്ള ധർമസമര സംബന്ധമായ കാര്യങ്ങളാണ് ഈ വകുപ്പിൽ മുന്നിട്ടു നിൽക്കുന്നത്. ഇമാം റാസീ(റ) ചൂണ്ടിക്കാട്ടിയതുപോലെ ഇസ്‌ലാമികമായ പൊതുആവശ്യങ്ങളെല്ലാം മൊത്തത്തിൽ ഇതിൽ ഉൾപ്പെടും. ഇസ്‌ലാമിനും മുസ്‌ലിംകൾക്കും ഗുണകരമായിരിക്കുന്ന എല്ലാ പൊതു നൻമകളും അല്ലാഹുവിന്റെ മാർഗംതന്നെ. ഇസ്‌ലാമിക ഭരണസംവിധാനമില്ലാത്തതു കൊണ്ട് ശത്രുക്കളുമായുള്ള സമരവകുപ്പ് നിലവില്ലാതിരിക്കുമ്പോൾ ഈ വകുപ്പിന്റെ ഓഹരി പൊതുനൻമകളിൽ വിശേഷിച്ചും ഉപയോഗപ്പെടുത്തേണ്ടതാണ്. ഇമാം റാസീ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ ഈ കാര്യം പ്രത്യേകം എടുത്തു പറഞ്ഞു കാണാം. (ج ٦ ص ٦٨١ നോക്കുക) വിശദാംശങ്ങളിൽ ഭിന്നാഭിപ്രായമുണ്ടാവാമെങ്കിലും തത്വത്തിൽ ആർക്കും ഇതിൽ ഭിന്നാഭിപ്രായമുണ്ടാകുവാൻ ന്യായമില്ല.

8) اِبْنِ السَّبِيلِ (വഴിപോക്കർ) സ്വന്തം നാട്ടിൽ നിന്നു വല്ല ആവശ്യാർഥവും വിദേശത്തു വരുകയും നിത്യവൃത്തിക്കും അത്യാവശ്യങ്ങൾക്കും വേണ്ടുന്ന വക കൈവശമില്ലാതിരിക്കുകയും ചെയ്യുന്ന എല്ലാവരും –അവരുടെ സ്വന്തം നാട്ടിൽ അവർക്ക് കഴിവുണ്ടെങ്കിൽപോലും ഇതിൽ ഉൾപ്പെടുന്നു. ന്യായമായ വല്ല ആവശ്യത്തിനും വേണ്ടി യാത്ര പോകേണ്ടി വരുകയും ചിലവിനുള്ള വക ഇല്ലാതിരിക്കുകയും ചെയ്യുന്നവരും അതുപോലെതന്നെ.

ഈ എട്ടു വകുപ്പുകളിലായിരിക്കണം സകാത്തിന്റെ സ്വത്തുക്കൾ വിതരണം ചെയ്യുന്നതെന്നുള്ളത് കേവലം തത്വപരമായ ഒരു ഉപദേശം മാത്രമല്ല, നിർബന്ധമായ ഒരു

നിയമം തന്നെയാണെന്ന് فَرِيضَةً مِنَ اللَّهِ (അല്ലാഹുവിൽ നിന്നുള്ള നിശ്ചിത നിയമം) എന്ന വാക്കു മുഖേന അല്ലാഹു വ്യക്തമാക്കുന്നു. അവസാനം ജനങ്ങളുടെ സ്ഥിതിഗതികളും, ആവശ്യവും, പൊതുനൻമയുമെല്ലാം ശരിക്കും അറിഞ്ഞുകൊണ്ടും, അതിന് തികച്ചും പരിഹാരം നൽകുന്ന യുക്തമായ നടപടിയായിക്കൊണ്ടുമാണ് ഈ വിതരണ പദ്ധതി നിയമിച്ചിരിക്കുന്നതെന്നും, ഇതല്ലാത്ത മററു പദ്ധതികളൊന്നും സമുദായത്തിന്റെ പൊതുനൻമക്ക് പ്രായോഗികമായിരിക്കയില്ലെന്നും കൂടി അല്ലാഹു ചൂണ്ടിക്കാട്ടുന്നു; وَاللَّهُ عَلِيمٌ حَكِيمٌ അതെ, അല്ലാഹു എല്ലാം അറിയുന്ന സർവ്വജ്ഞനാണ്, എല്ലാം യുക്തിപൂർവം പ്രവർത്തിക്കുന്ന അഗാധജ്ഞനാണ്.

وَمِنْهُمُ ٱلَّذِينَ يُؤْذُونَ ٱلنَّبِيَّ وَيَقُولُونَ هُوَ أُذُنٌ ۚ قُلْ أُذُنُ خَيْرٍ لَّكُمْ يُؤْمِنُ بِٱللَّهِ وَيُؤْمِنُ لِلْمُؤْمِنِينَ وَرَحْمَةٌ لِّلَّذِينَ ءَامَنُوا۟ مِنكُمْ ۚ وَٱلَّذِينَ يُؤْذُونَ رَسُولَ ٱللَّهِ لَهُمْ عَذَابٌ أَلِيمٌ ﴿٦١﴾

**﴾61﴿ നബിയെ ദ്രോഹിക്കുകയും, 'അദ്ദേഹം (എല്ലാവർക്കും) ഒരു ചെവിയാണ്' എന്ന് പറയുകയും ചെയ്യുന്നവരും അവരിൽ [കപടവിശ്വാസികളിൽ] ഉണ്ട്. പറയുക: 'അദ്ദേഹം നിങ്ങൾക്കു ഗുണത്തിന്റെ ചെവിയാകുന്നു; അദ്ദേഹം അല്ലാഹുവിൽ വിശ്വസിക്കുന്നു: സത്യവിശ്വാസികളെ വിശ്വസിക്കുകയും ചെയ്യുന്നു:**

**നിങ്ങളിൽ നിന്ന് വിശ്വസിച്ചവർക്ക് ഒരു കാരുണ്യവുമാണ് (അദ്ദേഹം).' അല്ലാഹുവിന്റെ റസൂലിനെ ദ്രോഹിക്കുന്നവരാകട്ടെ, അവർക്ക് വേദനയേറിയ ശിക്ഷയുണ്ടായിരിക്കും.**

---

﴾61﴿ وَمِنْهُمْ അവരിലുണ്ട്, അവരിൽപെട്ടതാണ്, الَّذِينَ يُؤْذُونَ ദ്രോഹിക്കുന്നവർ, സ്വൈരം കെടുത്തുന്നവർ النَّبِيَّ പ്രവാചകനെ وَيَقُولُونَ അവർ പറയുകയും ചെയ്യും هُوَ أُذُنٌ അവൻ (അദ്ദേഹം) ഒരു ചെവിയാണ് (കേൾക്കുന്ന ആളാണ്) قُلْ നീ പറയുക أُذُنُ خَيْرٍ നൻമയുടെ (ഗുണത്തിന്റെ) ചെവിയാണ് لَكُمْ നിങ്ങൾക്ക് يُؤْمِنُ അദ്ദേഹം വിശ്വസിക്കുന്നു. بِاللَّهِ അല്ലാഹുവിൽ وَيُؤْمِنُ അദ്ദേഹം വിശ്വസിക്കുകയും ചെയ്യുന്നു لِلْمُؤْمِنِينَ സത്യവിശ്വാസികളെ وَرَحْمَةٌ കാരുണ്യ (അനുഗ്രഹ)വുമാണ് لِلَّذِينَ آمَنُوا വിശ്വസിച്ചവർക്ക് مِنْكُمْ നിങ്ങളിൽ നിന്ന് وَالَّذِينَ يُؤْذُونَ ദ്രോഹിക്കുന്നവരാകട്ടെ رَسُولَ اللَّهِ അല്ലാഹുവിന്റെ റസൂലിനെ لَهُمْ അവർക്ക് ഉണ്ട്, ഉണ്ടായിരിക്കും عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ.

കപട വിശ്വാസികളുടെ സ്വഭാവങ്ങളും ഉള്ളിലിരിപ്പുകളും സംബന്ധിച്ചു സംസാരിച്ചു വരുന്ന മദ്ധ്യേ- കഴിഞ്ഞ വചനത്തിൽ സന്ദർഭവശാൽ- നിർബന്ധ ധർമ്മങ്ങളുടെ വിതരണ മാർഗങ്ങൾ വിവരിച്ചശേഷം വീണ്ടും പ്രസ്തുത വിഷയത്തിലേക്കു തന്നെ സംസാരം തിരിഞ്ഞിരിക്കുകയാണ്. കപടവിശ്വാസികളുടെ കാപട്യം പ്രകടമാക്കുന്ന ഒരു ദുഃസ്വഭാവമാണ് അല്ലാഹു ഇതിൽ വെളിപ്പെടുത്തുന്നത്. മര്യാദകെട്ട ചില വാക്കുകൾ ഉപയോഗിച്ചു അവർ നബിﷺയെ ഉപദ്രവിക്കാറുണ്ട്. അതിനൊരു ഉദാഹരണമാണ് 'അദ്ദേഹം ഒരു ചെവിയാണ്' ( هُوَ أُذُنٌ ) എന്ന വാക്ക്. അതായത്, ആരെന്തു പറഞ്ഞാലും അതൊക്കെ അദ്ദേഹം ചെവിക്കൊള്ളുകയും വിശ്വസിക്കുകയും ചെയ്യും, ഞങ്ങളെപ്പറ്റി വല്ലവരും കുറ്റം പറഞ്ഞാൽ അത് കേൾക്കും, ഞങ്ങൾ വല്ലതും ഉറപ്പിച്ചു പറഞ്ഞാൽ അതും കേൾക്കും എന്നൊക്കെയാണവർ ഇതുമൂലം ഉദ്ദേശിക്കുന്നത്. നബിﷺ ഒരു ഭോഷനാണ്, മനസ്സാക്ഷിയും സത്യനിഷ്ഠയുമില്ലാത്ത ആളാണ്, വസ്തുനിഷ്ഠമായി കാര്യങ്ങൾ ഗ്രഹിക്കാൻ കഴിയാത്ത ആളാണ് എന്നൊക്കെയാണല്ലോ ഇതിന്റെ അർത്ഥം معاذ الله മുസ്ലിംകളോടെന്നപോലെ അവരോടും നബിﷺ പെരുമാറി വരുന്നതിൽ നിന്ന് ഒരു പക്ഷേ - തങ്ങളുടെ കാപട്യങ്ങളും ഗൂഢതന്ത്രങ്ങളും വേണ്ടത്ര നബിﷺക്ക് മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടില്ലെന്നും ആ വിഡ്ഢികൾ ധരിച്ചിരിക്കാം. അല്ലാഹുവിനറിയാം.

ഇതിന് അല്ലാഹു നൽകുന്ന-നൽകുവാൻ നബിﷺയോട് കൽപിക്കുന്ന- മറുപടിയുടെ സാരം: ശരിയാണ്. അദ്ദേഹം ഒരു 'ചെവി' തന്നെ. പക്ഷേ, ഗുണത്തിന്റെ ചെവിയാണെന്നു മാത്രം. അഥവാ അദ്ദേഹം സത്യാസത്യ വിവേചനമുള്ള ആളാണ്. അദ്ദേഹം അല്ലാഹുവിൽ വിശ്വസിക്കുന്ന ആളുമാണ്. ആ വിശ്വാസത്തിന് നിരക്കാത്തതൊന്നും അദ്ദേഹം ചെവിക്കൊള്ളുകയില്ല. അദ്ദേഹം സത്യവിശ്വാസികളെ വിശ്വസിക്കുന്നവനുമാണ്, കപടൻമാരും, അവിശ്വാസികളും പറയുന്നതൊക്കെ അദ്ദേഹത്തിന് വിശ്വാസമില്ല. എന്നല്ലാതെ-നിങ്ങൾ ജൽപിക്കുന്നതുപോലെ അദ്ദേഹം എല്ലാം കേൾക്കുകയും വിശ്വസിക്കുകയും ചെയ്യുന്ന ആളല്ല. നിങ്ങൾ പുറമെ കാണിക്കുന്ന ഈ വിശ്വാസം യഥാർഥമാണെങ്കിൽ അദ്ദേഹം നിങ്ങൾക്കും കാരുണ്യം തന്നെയായിരിക്കും. ഇങ്ങിനെ അദ്ദേഹത്തെ ദ്രോഹിക്കുകയാണ് നിങ്ങൾ ചെയ്യുന്നതെങ്കിൽ, നിങ്ങൾ കടുത്ത ശിക്ഷ അനുഭവിക്കുകയും വേണ്ടിവരും.

നബി തിരുമേനിﷺയോട് മാന്യതയും മര്യാദയുമില്ലാതെ പെരുമാറുന്നതിനെ ആക്ഷേപിച്ചും, ആദരവോടും, അച്ചടക്കത്തോടും പെരുമാറണമെന്ന് കൽപിച്ചും കൊണ്ടുമുള്ള പലസൂക്തങ്ങളും സൂറത്തുന്നൂറിലും ഹുജുറാത്തിലും കാണാവുന്നതാണ്.

يَحْلِفُونَ بِٱللَّهِ لَكُمْ لِيُرْضُوكُمْ وَٱللَّهُ وَرَسُولُهُۥٓ أَحَقُّ أَن يُرْضُوهُ إِن كَانُوا۟ مُؤْمِنِينَ ﴿٦٢﴾

**﴾62﴿ നിങ്ങളെ തൃപ്തിപ്പെടുത്തുവാൻ വേണ്ടി നിങ്ങളോട് അവർ അല്ലാഹുവിനെക്കൊണ്ട് ശപഥം ചെയ്യുന്നു. അല്ലാഹുവും അവന്റെ റസൂലുമത്രെ അവർ തൃപ്തിപ്പെടുത്തുവാൻ ഏറ്റവും അർഹരായവർ, അവർ സത്യവിശ്വാസികളാണെങ്കിൽ.**

أَلَمْ يَعْلَمُوٓا۟ أَنَّهُۥ مَن يُحَادِدِ ٱللَّهَ

**﴾63﴿ അവർക്കറിഞ്ഞുകൂടേ, അല്ലാഹുവിനോടും അവന്റെ റസൂലി**

| | |
|---|---|
| وَرَسُولَهُۥ فَأَنَّ لَهُۥ نَارَ جَهَنَّمَ خَٰلِدًا فِيهَاۚ | **നോടും ആരെങ്കിലും മൽസരിക്കുന്ന പക്ഷം, അവന് 'ജഹന്നമി' [നര കത്തി]ന്റെ അഗ്നിയുണ്ടായിരിക്കും അതിൽ (അവൻ) നിത്യവാസിയായി ക്കൊണ്ട്- എന്ന്?!** |
| ذَٰلِكَ ٱلْخِزْىُ ٱلْعَظِيمُ ﴿٦٣﴾ | **അതത്രെ വമ്പിച്ചതായ അപമാനം.** |

﴾62﴿ يَحْلِفُونَ അവർ സത്യം (ശപഥം) ചെയ്യുന്നു بِاللَّهِ അല്ലാഹുവിൽ, അല്ലാഹു വിനെക്കൊണ്ട് لَكُمْ നിങ്ങളോട് لِيُرْضُوكُمْ നിങ്ങളെ അവർ തൃപ്തിപ്പെടുത്തുവാൻ വേണ്ടി وَاللَّهُ അല്ലാഹുവാകട്ടെ, അല്ലാഹുവത്രെ وَرَسُولُهُ അവന്റെ റസൂലും أَحَقُّ അധികം അവകാശപ്പെട്ടവർ, അർഹരത്രെ أَنْ يُرْضُوهُ അവർ തൃപ്തിപ്പെടുത്തുവാൻ إِنْ كَانُوا അവരാകുന്നുവെങ്കിൽ مُؤْمِنِينَ സത്യവിശ്വാസികൾ ﴾63﴿ أَلَمْ يَعْلَمُوا അവർക്കറിഞ്ഞുകൂടെ, അറിഞ്ഞിട്ടില്ലേ أَنَّهُ അത് (കാര്യം ആകുന്നു) എന്ന് مَنْ يُحَادِدِ ആരെങ്കിലും മത്സരിക്കുന്നപക്ഷം اللَّهَ അല്ലാഹുവിനോട് وَرَسُولَهُ അവന്റെ റസൂലി നോടും. فَأَنَّ لَهُ എന്നാലവനുണ്ടെന്ന് نَارَ جَهَنَّمَ ജഹന്നമിന്റെ അഗ്നി خَالِدًا നിത്യ (സ്ഥിര) വാസിയായിക്കൊണ്ട് فِيهَا അതിൽ ذَٰلِكَ അത്, അതത്രെ الْخِزْيُ അപമാനമത്രെ, നിന്ദ്യത الْعَظِيمُ വമ്പിച്ചതായ (വലിയ)

അനാവശ്യങ്ങളും തോന്നിയവാസങ്ങളും പറയുകയും, പ്രവർത്തിക്കുകയും ചെയ്ത ശേഷം, നിരപരാധിത്വം സ്ഥാപിക്കുവാൻ വേണ്ടി കള്ളസത്യം ചെയ്യലും കപടവിശ്വാ സികളുടെ ഒരു പതിവായിരുന്നു. അതിനെക്കുറിച്ചാണ് ഈ വചനങ്ങളിൽ പറയുന്നത്. ഈ സ്വഭാവം എല്ലാ കാലത്തും പലരിലും കാണാവുന്നതത്രെ. കപടവിശ്വാസികൾക്ക് നൽകിയ എല്ലാ താക്കീതുകളും അങ്ങനെയുള്ളവരെയും ബാധിക്കുന്നതുമത്രെ. ക്വതാദഃ (റ) പ്രസ്താവിച്ചതായി ഇബ്നുൽ മുൻദിർ (റ) ഉദ്ധരിക്കുന്നു: തബൂക്ക് യുദ്ധത്തിനു പോകാതിരുന്നതിനെപ്പറ്റി ക്വുർആനിൽ ആക്ഷേപങ്ങൾ അവതരിച്ചത് സംബന്ധിച്ചു ഒരു കപടവിശ്വാസി പറഞ്ഞു: 'നിശ്ചയമായും അവർ (ആക്ഷേപവിധേയരായ ആളുകൾ) നമ്മുടെ കൂട്ടത്തിലുള്ള ഉത്തമൻമാരും, യോഗ്യൻമാരുമാകുന്നു. മുഹമ്മദ് പറയുന്നത് യഥാർഥമാണെങ്കിൽ, അവർ കഴുതകളെക്കാൾ മോശപ്പെട്ടവരായിരിക്കുമല്ലോ!' ഇതു ഒരു മുസ്‌ലിം കേട്ടു. അദ്ദേഹം പറഞ്ഞു: 'മുഹമ്മദ് പറയുന്നത് യഥാർഥം തന്നെയാണ്. താൻ കഴുതയെക്കാൾ മോശക്കാരനുമാകുന്നു.' ഈ വിവരം അദ്ദേഹം നബിﷺയെ അറിയിച്ചു. നബിﷺ ആ മനുഷ്യനെ വിളിപ്പിച്ചു എന്താണങ്ങിനെ പറയുവാൻ കാരണ മെന്ന് ചോദിച്ചു. അപ്പോൾ, അയാൾ തന്നെത്തന്നെ ശപിക്കുകയും, താനങ്ങിനെ പറ ഞ്ഞിട്ടില്ലെന്ന് സത്യം ചെയ്യുകയുമായി. ആ മുസ്‌ലിം ഇങ്ങനെ പറഞ്ഞു: 'അല്ലാഹുവേ! സത്യം പറഞ്ഞവനെ നീ ശരിവെക്കുകയും, വ്യാജം പറഞ്ഞവനെ നീ തള്ളിപ്പറയുകയും ചെയ്യേണമേ! അങ്ങനെ, ഈ വചനം അല്ലാഹു അവതരിപ്പിച്ചു.

يَحْذَرُ ٱلْمُنَـٰفِقُونَ أَن تُنَزَّلَ عَلَيْهِمْ سُورَةٌ تُنَبِّئُهُم بِمَا فِى قُلُوبِهِمْ ۚ

《64》 കപടവിശ്വാസികൾ ഭയപ്പെട്ടുകൊണ്ടിരിക്കുന്നു, തങ്ങളുടെ ഹൃദയങ്ങളിലുള്ളതിനെക്കുറിച്ച് അവരെ വിവരമറിയിക്കുന്ന വല്ല 'സൂറത്തും' (അധ്യായവും) അവരിൽ അവതരിപ്പിക്കപ്പെടുന്നതിനെ.

قُلِ ٱسْتَهْزِءُوٓا۟ إِنَّ ٱللَّهَ مُخْرِجٌ مَّا تَحْذَرُونَ ﴿٦٤﴾

പറയുക: 'നിങ്ങൾ പരിഹസിച്ചുകൊള്ളുവിൻ; നിശ്ചയമായും അല്ലാഹു, നിങ്ങൾ ഭയപ്പെട്ടുകൊണ്ടിരിക്കുന്നതിന വെളിക്കുവരുത്തുന്നവനാണ്.

---

《64》 يَحْذَرُ ജാഗ്രത കാണിക്കുന്നു,ഭയപ്പെടുന്നു الْمُنَافِقُونَ കപട വിശ്വാസികൾ أَنْ تُنَزَّلَ അവതരിപ്പിക്കപ്പെടുന്നതിനെ عَلَيْهِمْ അവരിൽ, അവർക്കെതിരെ سُورَةٌ വല്ല സൂറത്തും, അദ്ധ്യായവും تُنَبِّئُهُمْ അവർക്കു വിവരം നൽകുന്ന, അതവരെ ബോധ്യപ്പെടുത്തും بِمَا യാതൊന്നിനെപ്പറ്റി فِي قُلُوبِهِمْ അവരുടെ ഹൃദയങ്ങളിലുള്ള قُلِ നീ പറയുക اسْتَهْزِئُوا നിങ്ങൾ പരിഹസിച്ചുകൊള്ളുവിൻ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു مُخْرِجٌ പുറത്തു (വെളിക്കു) വരുത്തുന്നവനാണ് مَا تَحْذَرُونَ നിങ്ങൾ ജാഗ്രത കാണിച്ചു (ഭയപ്പെട്ടു) കൊണ്ടിരിക്കുന്നത്.

---

തങ്ങളുടെ മനസ്സിലിരിപ്പിന്റെ ഉള്ളുകള്ളികൾ പരസ്യമാക്കി തുറന്നുകാട്ടുന്ന ഏതാനും ക്വുർആൻ വചനങ്ങൾ അവതരിച്ചു തങ്ങൾ വഷളായിപ്പോകുമോ എന്ന് കപട വിശ്വാസികൾ വളരെ ഭയപ്പെട്ടുകൊണ്ടിരിക്കുകയാണ്. അവർ കണ്ടപോലെ അവർ പരിഹസിച്ചുകൊള്ളട്ടെ. അവരുടെ രഹസ്യങ്ങളെല്ലാം അല്ലാഹു വെളിക്കുവരുത്തുകയും, അവർ വഷളാവുകയും തന്നെ ചെയ്യും.

وَلَئِن سَأَلْتَهُمْ لَيَقُولُنَّ إِنَّمَا كُنَّا نَخُوضُ وَنَلْعَبُ ۚ

《65》 നീ അവരോട് ചോദി(ച്ചന്വേഷി)ച്ചുവെങ്കിലോ, നിശ്ചയമായും അവർ പറയും: 'ഞങ്ങൾ (വർത്തമാനത്തിൽ) മുഴുകിക്കൊണ്ടിരിക്കുകയും, കളി (യായി സംസാരി)ച്ചുകൊണ്ടിരിക്കുകയും മാത്രമായിരുന്നു.'

قُلْ أَبِٱللَّهِ وَءَايَـٰتِهِۦ وَرَسُولِهِۦ كُنتُمْ تَسْتَهْزِءُونَ ﴿٦٥﴾

പറയുക: 'അല്ലാഹുവിനെയും, അവന്റെ 'ആയത്തു' [ലക്ഷ്യം]കളെയും, അവന്റെ റസൂലിനെയും കുറിച്ചാണോ നിങ്ങൾ പരിഹസിച്ചുകൊണ്ടിരിക്കുന്നത്?!'

لَا تَعْتَذِرُواْ قَدْ كَفَرْتُم بَعْدَ إِيمَـٰنِكُمْ

﴾66﴿ **(ഹേ, കപട വിശ്വാസികളേ) നിങ്ങള്‍ ഒഴികഴിവ് പറയേണ്ട.... നിങ്ങളുടെ വിശ്വാസത്തിനു ശേഷം, നിങ്ങള്‍ അവിശ്വസിച്ചു കഴിഞ്ഞിരിക്കുന്നു.**

إِن نَّعْفُ عَن طَآئِفَةٍ مِّنكُمْ نُعَذِّبْ طَآئِفَةًۢ بِأَنَّهُمْ كَانُواْ مُجْرِمِينَ ﴿٦٦﴾

**നിങ്ങളില്‍നിന്നുള്ള ഒരു വിഭാഗത്തിന് നാം മാപ്പു നല്‍കുന്നുവെങ്കില്‍ (തന്നെ), ഒരു വിഭാഗത്തെ നാം ശിക്ഷിക്കുന്നതാണ്. അവര്‍ കുറ്റവാളികളായിരുന്നതുകൊണ്ട്.**

---

﴾65﴿ وَلَئِن سَأَلْتَهُمْ അവരോടു നീ ചോദിച്ചെങ്കില്‍ തന്നെയും, നീ ചോദിച്ചാലോ لَيَقُولُنَّ നിശ്ചയമായും അവര്‍ പറയും إِنَّمَا كُنَّا ഞങ്ങളായിരിക്കുക മാത്രമായിരുന്നു نَخُوضُ ഞങ്ങള്‍ മുഴുകിക്കൊണ്ടിരിക്കുക وَنَلْعَبُ ഞങ്ങള്‍ (കാര്യമാക്കാതെ) കളിക്കുകയും قُلْ നീ പറയുക, ചോദിക്കുക أَبِاللَّهِ അല്ലാഹുവിനെക്കൊണ്ടോ, അല്ലാഹുവിനെപ്പറ്റിയോ وَآيَاتِهِ അവന്റെ ആയത്തുകളെയും وَرَسُولِهِ അവന്റെ റസൂലിനെയും كُنتُمْ നിങ്ങളായിരുന്നു, ആകുന്നു تَسْتَهْزِئُونَ നിങ്ങള്‍ പരിഹസിക്കും. ﴾66﴿ لَاتَعْتَذِرُوا നിങ്ങള്‍ ഒഴികഴിവ് പറയേണ്ട (പറയരുത്) قَدْ كَفَرْتُمْ നിങ്ങള്‍ അവിശ്വസിച്ചിട്ടുണ്ട്, അവിശ്വസിച്ചു കഴിഞ്ഞു بَعْدَ إِيمَانِكُمْ നിങ്ങളുടെ വിശ്വാസത്തിനു ശേഷം إِن نَّعْفُ നാം മാപ്പ് ചെയ്യുന്നപക്ഷം عَن طَائِفَةٍ ഒരു വിഭാഗത്തിന്, കൂട്ടര്‍ക്ക് مِنكُمْ നിങ്ങളില്‍ നിന്ന് نُعَذِّبْ നാം ശിക്ഷിക്കുന്നതാണ് طَائِفَةً ഒരു വിഭാഗത്തെ بِأَنَّهُمْ അവര്‍ എന്നുള്ളതുകൊണ്ട് كَانُوا അവരായിരിക്കുന്നു, ആയിരുന്നു (എന്നുള്ളത്) مُجْرِمِينَ കുറ്റവാളികള്‍.

---

കപട വിശ്വാസികള്‍ പലപ്പോഴും പല പരിഹാസങ്ങളും പുറപ്പെടുവിച്ചുകൊണ്ടിരിക്കും. വല്ലപ്പോഴും അതിനെപ്പറ്റി നബിﷺ അന്വേഷിച്ചാല്‍, അതൊന്നും തങ്ങള്‍ മനഃപൂര്‍വം പറഞ്ഞതല്ല-അന്യോന്യം സംസാരത്തില്‍ മുഴുകി കളിയും തമാശയും പറഞ്ഞുകൊണ്ടിരിക്കുന്ന കൂട്ടത്തില്‍ വെറുതെ പറഞ്ഞുപോയതാണ്-എന്നിങ്ങനെ ഒഴികഴിവ് പറഞ്ഞു രക്ഷപ്പെടുകയും ചെയ്യും. ഇവര്‍ക്ക് കനത്ത മറുപടി നല്‍കുവാന്‍ അല്ലാഹു നബിﷺയോട് കല്‍പിക്കുന്നു. മറുപടിയുടെ സാരം:

(1) അല്ലാഹുവിനെയും, അവന്റെ വചനങ്ങളെയും, അവന്റെ റസൂലിനെയുമാണ് നിങ്ങള്‍ പരിഹസിക്കുന്നത്. കളിയായിട്ടായാലും കാര്യമായിട്ടായാലും അതിന് നീതീകരണമില്ല. അത് ക്ഷന്തവ്യവുമല്ല. വളരെ ഗൗരവപ്പെട്ട ഒന്നാണത്.

(2) നിങ്ങള്‍ മുമ്പ് സത്യവിശ്വാസം പ്രകടിപ്പിച്ചതു ശരിതന്നെ. എന്നാല്‍, പിന്നീട് അവിശ്വാസമാണ് നിങ്ങളില്‍ നിന്ന് പ്രകടമായിക്കൊണ്ടിരിക്കുന്നത്. അതിനാല്‍, കളിയും

തമാശയും പറഞ്ഞതാണ് ഞങ്ങളെന്നും മറ്റുമുള്ള ഈ ഒഴികഴിവുകളിൽ പിടിച്ചു തൂങ്ങുവാൻ നോക്കേണ്ട.

(3) നിങ്ങളിൽ ചിലർ, ഒരുപക്ഷേ തങ്ങളുടെ പക്കൽ വന്നുപോയതിനെപ്പറ്റി ഖേദിച്ചു മടങ്ങുകയും, അല്ലാഹുവിന്റെ മാപ്പിന് പാത്രമാകുകയും ചെയ്തെന്ന് വരാം. എന്നാലും മടക്കം വരാത്ത മറ്റൊരു തരക്കാർ നിങ്ങളിലുണ്ട്. ആ കുറ്റവാളികളെ ശിക്ഷിക്കാതെ അല്ലാഹു വെറുതെ വിടുകയില്ല. പരിഹാസം ഏത് വിധത്തിലായാലും ക്ഷന്തവ്യമല്ലെന്നും, അല്ലാഹുവിനെയും ക്വുർആനെയും റസൂലിനെയും സംബന്ധിക്കുന്ന പരിഹാസങ്ങളെല്ലാം 'കുഫ്ർ' (അവിശ്വാസം) ആണെന്നും ഈ മറുപടിയിൽ നിന്ന് മനസ്സിലാക്കാം.

തബൂക്കിലേക്കുള്ള പടനീക്കവേളയിൽ 'ശാമിലെ കോട്ടകളും, കൊത്തളങ്ങളുമൊക്കെ ജയിച്ചടക്കുമെന്നാണോ ഈ മനുഷ്യൻ പറയുന്നത്? വിദൂരം! വിദൂരം! എന്നും മറ്റും ചില കപടവിശ്വാസികൾ പറഞ്ഞതായും, വിവരമറിഞ്ഞു നബിﷺ അവരെ വിളിച്ചു ചോദിച്ചപ്പോൾ, അവൻ إِنَّمَا كُنَّا نَخُوضُ وَنَلْعَبُ (ഞങ്ങൾ വർത്തമാനത്തിൽ മുഴുകുകയും കളി പറയുകയുമായിരുന്നു) എന്ന് ഒഴികഴിവ് പറഞ്ഞതായും ഒന്നിലധികം രിവായത്തുകളിൽ വന്നിരിക്കുന്നു. അതുപോലെ, ക്വുർആൻ പാരായണക്കാരെന്ന് അറിയപ്പെട്ടിരുന്ന സ്വഹാബികളെപ്പറ്റി പരിഹാസപൂർവം ചിലർ: ഇവർ അവരുടെ വയറ്റു പിഴപ്പിനുവേണ്ടി മോഹിക്കുന്നവരും, കളവ് പറയുന്നവരുമാണെന്നും, ശത്രുക്കളുടെ മുമ്പിൽ ഭീരുക്കളാണെന്നുമൊക്കെ പറഞ്ഞതായും, നബിﷺ അവരെ ചോദ്യം ചെയ്തപ്പോൾ അവരും അപ്രകാരം മറുപടി പറഞ്ഞതായും ചില രിവായത്തുകളിൽ വന്നിട്ടുണ്ട്.

## വിഭാഗം - 9

ٱلْمُنَٰفِقُونَ وَٱلْمُنَٰفِقَٰتُ بَعْضُهُم مِّنۢ بَعْضٍ ۚ

《67》 **കപട വിശ്വാസികളും, കപടവിശ്വാസിനികളും അവരിൽചിലർ ചിലരിൽ നിന്നുള്ളവരത്രെ. [എല്ലാം ഒരുപോലെതന്നെ.]**

يَأْمُرُونَ بِٱلْمُنكَرِ وَيَنْهَوْنَ عَنِ ٱلْمَعْرُوفِ وَيَقْبِضُونَ أَيْدِيَهُمْ

**അവർ ദുരാചാരം കൊണ്ടു കൽപിക്കുകയും സദാചാരത്തെക്കുറിച്ച് വിരോധിക്കുകയും ചെയ്യുന്നു. തങ്ങളുടെ കൈകളെ അവർ (ഇറുക്കി) പിടിക്കുകയും ചെയ്യുന്നു.**

نَسُوا۟ ٱللَّهَ فَنَسِيَهُمْ ۗ إِنَّ ٱلْمُنَٰفِقِينَ هُمُ ٱلْفَٰسِقُونَ ﴿٦٧﴾

**അവർ അല്ലാഹുവിനെ വിസ്മരിച്ചു; അതിനാൽ, അവൻ അവരെ(യും) വിസ്മരിച്ചിരിക്കുന്നു. നിശ്ചയമായും, കപടവിശ്വാസികൾ തന്നെയാണ് തോന്നിയവാസികൾ.**

﴾67﴿ الْمُنَافِقُونَ കപട വിശ്വാസികൾ وَالْمُنَافِقَاتُ കപട വിശ്വാസിനികളും بَعْضُهُمْ അവരിൽ ചിലർ مِنۢ بَعْضٍ ചിലരിൽ നിന്നുള്ള (ചിലരിൽപെട്ട)വരാണ് يَأْمُرُونَ അവർ കൽപിക്കുന്നു (ഉപദേശിക്കുന്നു), കൽപിക്കും بِالْمُنْكَرِ ദുരാചാരം (വെറുക്കപ്പെട്ടത്-നിരോധിക്കപ്പെട്ടത്-അപരിചിതം) കൊണ്ട് وَيَنْهَوْنَ അവർ വിരോധിക്കുകയും ചെയ്യുന്നു (ചെയ്യും) عَنِ الْمَعْرُوفِ സദാചാരം (സൽക്കാര്യ)ത്തെപ്പറ്റി وَيَقْبِضُونَ അവർ (മുറുക്കി-കുറുക്കി) പിടിക്കുക (എടുക്കുക)യും ചെയ്യും أَيْدِيَهُمْ അവരുടെ കൈകളെ نَسُوا അവർ വിസ്മരിച്ചു اللَّهَ അല്ലാഹുവിനെ فَنَسِيَهُمْ അപ്പോൾ (അതിനാൽ) അവൻ അവരെ വിസ്മരിച്ചു. إِنَّ الْمُنَافِقِينَ നിശ്ചയമായും കപടവിശ്വാസികൾ هُمُ അവർ (തന്നെ) الْفَاسِقُونَ തോന്നിയവാസികൾ, തെമ്മാടി (ധിക്കാരി)കൾ.

---

കപടവിശ്വാസികൾ ആണായാലും പെണ്ണായാലും ഒരുപോലെ തന്നെ. ദുർഗുണങ്ങളിൽ എല്ലാവരും തുല്യരാണ്. വെറുക്കപ്പെട്ട ദുരാചാരങ്ങൾക്ക് പരസ്പരം ഉപദേശിക്കലും, വേണ്ടപ്പെട്ട സദാചാരങ്ങളെ തടയലും അവരുടെ സ്വഭാവമാകുന്നു. നല്ല കാര്യങ്ങളിൽ ധനം ചിലവഴിക്കുവാൻ അവരുടെ കൈകളെ അവർ നീട്ടുകയില്ല. പിശുക്ക് പിടിച്ചു പിന്നോക്കം ഇറുക്കിപ്പിടിക്കുകയാണ് ചെയ്യുക. അല്ലാഹുവിനെ അവർ മറന്നുകളഞ്ഞിരിക്കുകയാണ്. അഥവാ അവന്റെ കൽപനാനിർദ്ദേശങ്ങളെയും അവന്റെ രക്ഷാശിക്ഷകളെയുമൊക്കെ അവർ അവഗണിച്ചുകളഞ്ഞിരിക്കുന്നു. അതുകൊണ്ട് അവരെ അല്ലാഹുവും അവഗണിച്ചിരിക്കുകയാണ്. അവരുടെ നേരെ അവർ കാരുണ്യവും കനിവും കാണിക്കുവാൻ പോകുന്നില്ല. തോന്നിയവാസികൾ വേറെയും ഉണ്ടെങ്കിലും പരിപൂർണമായ അർഥത്തിലുള്ള കടുത്ത തോന്നിയവാസികൾ ഇവർ തന്നെ എന്നൊക്കെയാണ് അല്ലാഹു പറഞ്ഞതിന്റെസാരം. കപടവിശ്വാസികൾ, നരകത്തിലെ ഏറ്റവും താണപടിയിലായിരിക്കുമെന്ന് 4:145-ൽ അല്ലാഹു വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതാണ്. അവിശ്വാസികളും തോന്നിയവാസികൾതന്നെ. എന്നാലും തെറ്റായതെങ്കിലും ചില വിശ്വാസങ്ങളും ആചാരമുറകളുമൊക്കെ അവർക്കുണ്ടായിരിക്കും. കപടൻമാരെ സംബന്ധിച്ചിടത്തോളം, അവർക്ക് ഒന്നിലും വിശ്വാസമോ സ്ഥിരതയോ ഇല്ലാത്തവരാണല്ലോ. അല്ലാഹു അവരെ ഇത്രയും അവഗണിക്കുന്നതിന്റെ ഫലമെന്തായിരിക്കുമെന്ന് അടുത്ത വചനത്തിൽ ചൂണ്ടിക്കാട്ടുന്നു.

وَعَدَ ٱللَّهُ ٱلْمُنَـٰفِقِينَ وَٱلْمُنَـٰفِقَـٰتِ وَٱلْكُفَّارَ نَارَ جَهَنَّمَ خَـٰلِدِينَ فِيهَا ۚ

**﴾68﴿ കപടവിശ്വാസികളോടും, കപടവിശ്വാസിനികളോടും, അവിശ്വാസികളോടും അല്ലാഹു 'ജഹന്നമി' [നരകത്തി]ന്റെ അഗ്നിവാഗ്ദത്തം ചെയ്തിരിക്കുന്നു; അതിൽ (അവർ) നിത്യവാസികളായിക്കൊണ്ട്.**

هِىَ حَسْبُهُمْ ۚ وَلَعَنَهُمُ ٱللَّهُ ۖ وَلَهُمْ

**അതവർക്ക് മതി! അല്ലാഹു അവരെ ശപിക്കുകയും ചെയ്തിരിക്കുന്നു: അവർക്ക് (മുറിയാതെ) നില**

عَذَابٌ مُّقِيمٌ ﴿٦٨﴾

നിൽക്കുന്ന ശിക്ഷയുമുണ്ടായിരിക്കും;

كَٱلَّذِينَ مِن قَبْلِكُمْ كَانُوٓا۟ أَشَدَّ مِنكُمْ قُوَّةً وَأَكْثَرَ أَمْوَٰلًا وَأَوْلَٰدًا

《69》(അതെ, കപടവിശ്വാസികളേ,) നിങ്ങളുടെ മുമ്പുള്ളവരെപ്പോലെ (ത്തന്നെ). അവർ നിങ്ങളെക്കാൾ കടുത്ത ശക്തിയുള്ളവരും, സ്വത്തുക്കളും, സന്താനങ്ങളും അധികമുള്ളവരുമായിരുന്നു;

فَٱسْتَمْتَعُوا۟ بِخَلَٰقِهِمْ فَٱسْتَمْتَعْتُم بِخَلَٰقِكُمْ كَمَا ٱسْتَمْتَعَ ٱلَّذِينَ مِن قَبْلِكُم بِخَلَٰقِهِمْ وَخُضْتُمْ كَٱلَّذِى خَاضُوٓا۟ ۚ

അങ്ങനെ തങ്ങളുടെ ഓഹരി കൊണ്ട് അവർ സുഖമനുഭവിച്ചു. എന്നിട്ട് (ഇപ്പോൾ) നിങ്ങളുടെ മുമ്പുള്ളവർ തങ്ങളുടെ ഓഹരികൊണ്ട് സുഖമനുഭവിച്ചതുപോലെ, നിങ്ങളുടെ ഓഹരികൊണ്ട് നിങ്ങളും സുഖമനുഭവിച്ചു. അവർ (അനാവശ്യത്തിൽ) മുഴുകിയതുപോലെ നിങ്ങളും മുഴുകി.

أُو۟لَٰٓئِكَ حَبِطَتْ أَعْمَٰلُهُمْ فِى ٱلدُّنْيَا وَٱلْءَاخِرَةِ ۖ وَأُو۟لَٰٓئِكَ هُمُ ٱلْخَٰسِرُونَ ﴿٦٩﴾

അക്കൂട്ടർ- അവരുടെ കർമങ്ങൾ ഇഹത്തിലും പരത്തിലും (പൊളിഞ്ഞു) നിഷ്ഫലമായി. അക്കൂട്ടർ തന്നെയാണ് നഷ്ടക്കാരും.

---

《68》 وَعَدَاللَّهُ അല്ലാഹു വാഗ്ദത്തം ചെയ്തു (ചെയ്തിരിക്കുന്നു) الْمُنَافِقِينَ കപടവിശ്വാസികളോട് وَالْمُنَافِقَاتِ കപടവിശ്വാസിനികളോടും وَالْكُفَّارَ അവിശ്വാസികളോടും نَارَ അഗ്നി, തീ, جَهَنَّمَ ജഹന്നമിന്റെ خَالِدِينَ നിത്യവാസികളായിക്കൊണ്ട് فِيهَا അതിൽ هِيَ അത് حَسْبُهُمْ അവർക്കുമതി, മതിയായതാണ് وَلَعَنَهُمُ اللَّهُ അല്ലാഹു അവരെ ശപിക്കുകയും ചെയ്തിരിക്കുന്നു وَلَهُمْ അവർക്കുണ്ട്താനും, ഉണ്ടായിരിക്കും عَذَابٌ ശിക്ഷ مُقِيمٌ നിലനിൽക്കുന്ന. 《69》 كَالَّذِينَ യാതൊരുവരെപ്പോലെ مِنْ قَبْلِكُمْ നിങ്ങളുടെ മുമ്പുള്ള كَانُوا അവരായിരുന്നു أَشَدَّ അധികം കഠിനൻമാർ, കടുത്ത (ശക്തമായ) വർ مِنْكُمْ നിങ്ങളെക്കാൾ قُوَّةً ഊക്കിൽ, ശക്തിയാൽ وَأَكْثَرَ കൂടുതൽ അധികമുള്ളവരും أَمْوَالًا സ്വത്തുക്കൾ, ധനത്തിൽ وَأَوْلَادًا മക്കളും, സന്താനങ്ങളും

فَاسْتَمْتَعُوا അങ്ങനെ അവർ അനുഭവമെടുത്തു, സുഖമെടുത്തു بِخَلَاقِهِمْ അവരുടെ ഓഹരികൊണ്ട് فَاسْتَمْتَعْتُمْ എന്നിട്ട് നിങ്ങൾ സുഖമെടുത്തു, ഉപയോഗമെടുത്തു بِخَلَاقِكُمْ നിങ്ങളുടെ ഓഹരി (ഭാഗം) കൊണ്ട് كَمَا اسْتَمْتَعَ സുഖ (ഉപയോഗ) മെടുത്തതുപോലെ الَّذِينَ യാതൊരുകൂട്ടർ مِنْ قَبْلِكُمْ നിങ്ങളുടെ മുമ്പുള്ള بِخَلَاقِهِمْ അവരുടെ ഓഹരികൊണ്ട് وَخُضْتُمْ നിങ്ങൾ മുഴുകുകയും ചെയ്തു (അനാവശ്യത്തിൽ ഇറങ്ങി) كَالَّذِي യാതൊന്നുപോലെ خَاضُوا അവർ മുഴുകിയ أُولَٰئِكَ അക്കൂട്ടർ حَبِطَتْ പൊളിഞ്ഞു (നിഷ്ഫലമായി) പോയി أَعْمَالُهُمْ അവരുടെ പ്രവൃത്തികൾ, കർമങ്ങൾ فِي الدُّنْيَا ഇഹത്തിൽ وَالْآخِرَةِ പരത്തിലും وَأُولَٰئِكَ അക്കൂട്ടർ هُمُ അവർ (തന്നെ) الْخَاسِرُونَ നഷ്ടപ്പെട്ടവർ.

---

നിങ്ങൾ മാത്രമല്ല കപടൻമാർ. നിങ്ങളുടെ മുമ്പും നിങ്ങളെപ്പോലെ എത്രയോ കപടൻമാർ ഉണ്ടായിരുന്നു. ഊക്കിലും സ്വാധീനത്തിലുമൊക്കെ നിങ്ങളെക്കാൾ കവിഞ്ഞവരായിരുന്നു അവർ. അതെല്ലാം അനുഭവിച്ചാസ്വദിച്ചുകൊണ്ട് തോന്നിയവാസത്തിൽ മുഴുകുകയാണവർ ചെയ്തത്. അതിനാൽ അവരുടെ ഇഹവും പരവും നഷ്ടപ്പെട്ടു. അവരുടെ അതേ സ്ഥിതി തന്നെയായിരിക്കും നിങ്ങളുടെയും സ്ഥിതി. കപടവിശ്വാസികളെ അല്ലാഹു താക്കീത് ചെയ്യുകയാണ്.

أَلَمْ يَأْتِهِمْ نَبَأُ ٱلَّذِينَ مِن قَبْلِهِمْ قَوْمِ نُوحٍ وَعَادٍ وَثَمُودَ وَقَوْمِ إِبْرَٰهِيمَ وَأَصْحَٰبِ مَدْيَنَ وَٱلْمُؤْتَفِكَٰتِ ۚ أَتَتْهُمْ رُسُلُهُم بِٱلْبَيِّنَٰتِ ۖ فَمَا كَانَ ٱللَّهُ لِيَظْلِمَهُمْ وَلَٰكِن كَانُوٓا۟ أَنفُسَهُمْ يَظْلِمُونَ ﴿٧٠﴾

**﴾70﴿ ഇവരുടെ മുമ്പുള്ളവരുടെ വൃത്താന്തം ഇവർക്ക് വന്നിട്ടില്ലയോ? അതായത്: നൂഹിന്റെ ജനതയുടെയും, ആദിന്റെയും ഥമൂദിന്റെയും ഇബ്‌റാഹീമിന്റെ ജനതയുടെയും, മദ്‌യൻകാരുടെയും (അടിമേൽ) മറിഞ്ഞ രാജ്യങ്ങളുടെയും (വൃത്താന്തം)!**

**(അതെ) അവർക്ക് അവരുടെ റസൂലുകൾ വ്യക്തമായ തെളിവുകളുമായി ചെന്നു; എന്നാൽ, അല്ലാഹു അവരെ അക്രമിക്കുകയുണ്ടായില്ല; എങ്കിലും, അവർ അവരോടുതന്നെ അക്രമം പ്രവർത്തിക്കുകയായിരുന്നു (ചെയ്തത്)**

---

﴾70﴿ أَلَمْ يَأْتِهِمْ അവർക്ക് (ഇവർക്ക്) വന്നിട്ടില്ലേ نَبَأُ വൃത്താന്തം, വിവരം, വാർത്ത الَّذِينَ യാതൊരുത്തരുടെ مِنْ قَبْلِهِمْ അവരുടെ (ഇവരുടെ) മുമ്പുള്ള قَوْمِ نُوحٍ അതായത് നൂഹിന്റെ ജനതയുടെ وَعَادٍ ആദിന്റെയും وَثَمُودَ ഥമൂദിന്റെയും وَقَوْمِ إِبْرَاهِيمَ ഇബ്‌റാഹീമിന്റെ ജനതയുടെയും وَأَصْحَابِ ആൾക്കാരുടെയും مَدْيَنَ മദ്‌യന്റെ

وَالْمُؤْتَفِكَاتِ (അടിമേലായി) മറിഞ്ഞവയുടെയും أَتَتْهُمْ അവർക്ക് ചെന്നു, വന്നു رُسُلُهُمْ അവരുടെ റസൂലുകൾ بِالْبَيِّنَاتِ തെളിവുകളുമായി فَمَا كَانَ എന്നിട്ട് (എന്നാൽ) ആയില്ല, ഉണ്ടായില്ല اللَّهُ അല്ലാഹു لِيَظْلِمَهُمْ അവരോട് അക്രമം ചെയ്‌വാൻ, അവരെ ആക്രമിക്കുക وَلَٰكِنْ كَانُوا എങ്കിലും അവരായിരുന്നു أَنْفُسَهُمْ തങ്ങളുടെ സ്വന്തങ്ങളോട്, തങ്ങളോടുതന്നെ يَظْلِمُونَ അക്രമം പ്രവർത്തിക്കും.

---

ഹൂദ് നബി(അ)യുടെ സമുദായമാണ് ആദ്ഗോത്രം. സ്വാലിഹ് നബി(അ)യുടെ സമുദായമായിരുന്നു ഥമൂദുഗോത്രം. ശുഅയ്ബ് നബി(അ)യുടെ ജനതയാണ് മദ്‌യൻ നിവാസികൾ. 'അടിമേലായി മറിഞ്ഞവ' ( الْمُؤْتَفِكَات ) എന്നു പറഞ്ഞത് ലൂത്ത്വ് നബി (അ)യുടെ ജനത താമസിച്ചിരുന്ന അടിമേൽ മറിക്കപ്പെട്ട രാജ്യങ്ങളാകുന്നു. അഥവാ, അവയിലെ ജനങ്ങളാണുദ്ദേശ്യം. ഓരോ ജനതയുടെയും ചരിത്രം ക്വുർആനിൽ ഒന്നിലധികം പ്രാവശ്യം വിവരിക്കപ്പെട്ടിരിക്കുന്നു.

ഈ സമുദായങ്ങളുടെയൊക്കെ ചരിത്രം ഈ കപടവിശ്വാസികൾ കേട്ടറിഞ്ഞിട്ടുണ്ടല്ലോ. ഓരോ കൂട്ടരും അവരുടെ റസൂലുകളെ നിഷേധിക്കുകയും അവർ കൊണ്ടുവന്ന തെളിവുകളെ നിരാകരിക്കുകയും ചെയ്തു. അങ്ങനെ അവർ അല്ലാഹുവിന്റെ കോപത്തിനും ശിക്ഷകൾക്കും വിധേയരായി. എല്ലാവരും അവരോട് തന്നെ ചെയ്ത അക്രമങ്ങളുടെ ഫലമായിരുന്നു അത്. അല്ലാതെ, അല്ലാഹു ഒരക്രമവും പ്രവർത്തിച്ചിട്ടില്ല. അവൻ അക്രമം ചെയ്യുകയുമില്ല. അവരുടെ ആ ചരിത്രസംഭവങ്ങൾ ഇവർക്കും പാഠമാകേണ്ടതല്ലേ? എന്നാണ് ഈ വചനത്തിൽ പ്രസ്താവിച്ചതിന്റെ ചുരുക്കം.

കപടവിശ്വാസികളുടെ സ്ഥിതികളും സമ്പ്രദായങ്ങളും, അവർക്ക് വരുവാനിരിക്കുന്ന അനുഭവങ്ങളും പലതും വിവരിച്ചശേഷം, എന്നാൽ സത്യവിശ്വാസികളുടെ സ്ഥിതിഗതികളെന്തായിരിക്കും? അഥവാ എങ്ങിനെയായിരിക്കണം? എന്ന് അടുത്ത വചനങ്ങളിൽ ചൂണ്ടിക്കാട്ടുന്നു:-

وَٱلْمُؤْمِنُونَ وَٱلْمُؤْمِنَٰتُ بَعْضُهُمْ أَوْلِيَآءُ بَعْضٍ ۚ يَأْمُرُونَ بِٱلْمَعْرُوفِ وَيَنْهَوْنَ عَنِ ٱلْمُنكَرِ وَيُقِيمُونَ ٱلصَّلَوٰةَ وَيُؤْتُونَ ٱلزَّكَوٰةَ وَيُطِيعُونَ ٱللَّهَ وَرَسُولَهُۥٓ ۚ أُو۟لَٰٓئِكَ

**﴿71﴾ സത്യവിശ്വാസികളും, സത്യവിശ്വാസിനികളുമാകട്ടെ, അവരിൽ ചിലർ ചിലരുടെ [തമ്മതമ്മിൽ] ബന്ധുമിത്രങ്ങളാകുന്നു. അവർ സദാചാരംകൊണ്ട് കൽപിക്കുകയും, ദുരാചാരത്തെക്കുറിച്ചു വിരോധിക്കുകയും ചെയ്യുന്നു; അവർ നമസ്കാരം നിലനിറുത്തുകയും, സകാത്ത് കൊടുക്കുകയും ചെയ്യുന്നു; അവർ അല്ലാഹുവിനെയും, അവന്റെ റസൂലിനെയും അനുസരിക്കുകയും ചെയ്യുന്നു.**

سَيَرْحَمُهُمُ ٱللَّهُ ۗ إِنَّ ٱللَّهَ عَزِيزٌ حَكِيمٌ ﴿٧١﴾

അക്കൂട്ടർ -അവർക്ക് അല്ലാഹു വഴിയെ കരുണ ചെയ്യുന്നതാണ്. നിശ്ചയമായും അല്ലാഹു പ്രതാപശാലിയും, അഗാധജ്ഞനുമാകുന്നു.

وَعَدَ ٱللَّهُ ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ جَنَّٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَا وَمَسَٰكِنَ طَيِّبَةً فِى جَنَّٰتِ عَدْنٍ ۚ

《72》 സത്യവിശ്വാസികളോടും, സത്യവിശ്വാസിനികളോടും അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു: അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളെ-അതിൽ (അവർ) നിത്യവാസികളായിക്കൊണ്ട്; 'ജന്നാത്തു-അദ്നി'ൽ [സ്ഥിരവാസത്തിന്റെ സ്വർഗങ്ങളിൽ] നല്ലതായ (വിശിഷ്ട) പാർപ്പിടങ്ങളെയും (വാഗ്ദാനം ചെയ്തിരിക്കുന്നു).

وَرِضْوَٰنٌ مِّنَ ٱللَّهِ أَكْبَرُ ۚ ذَٰلِكَ هُوَ ٱلْفَوْزُ ٱلْعَظِيمُ ﴿٧٢﴾

അല്ലാഹുവിങ്കൽ നിന്നുള്ള പ്രീതിയത്രെ ഏറ്റവും വലുത്. അത് തന്നെയാണ് മഹത്തായ ഭാഗ്യം!

---

《71》 وَالْمُؤْمِنُونَ സത്യവിശ്വാസികളും وَالْمُؤْمِنَاتُ സത്യവിശ്വാസിനികളാകട്ടെ بَعْضُهُمْ അവരിൽ ചിലർ أَوْلِيَاءُ ബന്ധുമിത്രാദികളാണ് بَعْضٍ ചിലരുടെ يَأْمُرُونَ അവർ കൽപിക്കുന്നു, ഉപദേശിക്കും بِالْمَعْرُوفِ സദാചാരം (സൽക്കാര്യം- വേണ്ടപ്പെട്ടത്) കൊണ്ട് وَيَنْهَوْنَ അവർ വിരോധിക്കുകയും ചെയ്യുന്നു (ചെയ്യും) عَنِ الْمُنْكَرِ ദുരാചാര (ദുഷ്കാര്യ- വെറുക്കപ്പെട്ട കാര്യ) ത്തെപ്പറ്റി وَيُقِيمُونَ അവർ നിലനിറുത്തുകയും ചെയ്യും (ചെയ്യുന്നു) الصَّلَاةَ നമസ്കാരം وَيُؤْتُونَ അവർ കൊടുക്കുകയും الزَّكَاةَ സകാത്ത് وَيُطِيعُونَ അവർ അനുസരിക്കുകയും (ചെയ്യും-ചെയ്യുന്നു) اللَّهَ وَرَسُولَهُ അല്ലാഹുവിനെയും അവന്റെ റസൂലിനെയും أُولَٰئِكَ അക്കൂട്ടർ سَيَرْحَمُهُمُ അവരോട് കരുണ ചെയ്തേക്കും,വഴിയേ അവർക്ക് കരുണ ചെയ്യും اللَّهُ അല്ലാഹു إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَزِيزٌ പ്രതാപശാലിയാണ് حَكِيمٌ അഗാധജ്ഞനാണ്, യുക്തിമാനായ 《72》 وَعَدَ اللَّهُ അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു الْمُؤْمِنِينَ സത്യവിശ്വാസികളോട് وَالْمُؤْمِنَاتِ സത്യവിശ്വാസിനികളോടും جَنَّاتٍ ചില സ്വർഗങ്ങളെ تَجْرِي നടക്കും, ഒഴുകും مِنْ تَحْتِهَا അവയുടെഅടിയിലൂടെ الْأَنْهَارُ അരുവി (നദി)കൾ خَالِدِينَ നിത്യവാസികളായിട്ട്, ശാശ്വതരായി فِيهَا അവയിൽ, അതിൽ وَمَسَاكِنَ പാർപ്പിട (വാസ

സ്ഥല)ങ്ങളും طَيِّبَةً നല്ലതായ., വിശിഷ്ടങ്ങളായ, ശുദ്ധങ്ങളായ فِي جَنَّاتِ സ്വർഗങ്ങ ളിൽ, തോപ്പുകളിൽ عَدْنٍ സ്ഥിരവാസത്തിന്റെ وَرِضْوَانٌ പ്രീതി مِنَ اللَّهِ അല്ലാഹുവിൽ നിന്നുള്ള أَكْبَرُ ഏറ്റം വലുത് ذَٰلِكَ അത് هُوَ അത് (തന്നെ) الْفَوْزُ ഭാഗ്യം, വിജയം الْعَظِيمُ മഹത്തായ, വമ്പിച്ച

---

കപടവിശ്വാസികളുടെയും, സത്യവിശ്വാസികളുടെയും സ്ഥിതിഗതികളിലുള്ള പര സ്പര വൈരുദ്ധ്യങ്ങളാണ് ഈ വചനങ്ങളിൽ കാണുന്നത്.

(1) കപടവിശ്വാസികൾ ആണും പെണ്ണും തന്നെ, ചിലർ ചിലരിൽനിന്നുള്ളവരാണ്. (بَعْضُهُم مِّن بَعْضٍ) അഥവാ എല്ലാവരും വേണ്ടാവൃത്തികളിൽ ഒരുപോലെയാണ് എന്ന് മുമ്പ് പറഞ്ഞു. എന്നാൽ സത്യവിശ്വാസികളാകട്ടെ, അവരിലുള്ള ആണും പെണ്ണും പര സ്പരം ബന്ധുമിത്രാദികളായിരിക്കും (مِنْهُمْ أَوْلِيَاءُ بَعْضٍ) അഥവാ സൽഗുണങ്ങളിലും സുഖദുഃഖങ്ങളിലുമൊക്കെ അവർ ഒറ്റക്കെട്ടായിരിക്കുമെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു. നബിﷺ പറയുന്നു: 'ഒരു സത്യവിശ്വാസി മറ്റൊരു സത്യവിശ്വാസിയെ സംബന്ധിച്ചിട ത്തോളം, ഒരു കെട്ടിടം പോലെയായിരിക്കും. അതായത്, അതിന്റെ ചില ഭാഗം ചില ഭാഗത്തെ ഉറപ്പിച്ചുനിർത്തുന്നു'. (ബു:മു.)

മറ്റൊരു ഹദീഥിൽ നബിﷺ പറയുന്നു: 'സത്യവിശ്വാസികൾ തമ്മിലുള്ള സ്നേഹ ത്തിലും കരുണയിലും അവരുടെ ഉദാഹരണം, ഒരു ശരീരംപോലെയാകുന്നു. അതിന്റെ ഒരവയവത്തിന് വല്ല അസുഖവും ബാധിച്ചാൽ, അത് നിമിത്തം ശരീരം മുഴുവനും പനിയും നിദ്രയില്ലായ്മയും മുഖേന പരാതിപ്പെട്ടുകൊണ്ടിരിക്കും.' (ബു;മു.)

(2) ദുരാചാരങ്ങൾക്ക് ഉപദേശിക്കലും സദാചാരങ്ങളെ വിരോധിക്കലുമാണ് കപട വിശ്വാസികളുടെ പതിവ് (يَأْمُرُونَ بِالْمُنكَرِ ...) അവർ നമസ്കരിക്കുന്നത് ആളുകളെ കാണിക്കുവാൻ വേണ്ടിയും, മടിയന്മാരായിക്കൊണ്ടും മാത്രമായിരിക്കും. (4:142).അല്ലാ ഹുവിന്റെ മാർഗത്തിൽ ചിലവഴിക്കുവാൻ മടിച്ചുകൊണ്ട് അവർ കൈ ഇറുക്കിപ്പിടിക്കു കയും ചെയ്യും. (وَيَقْبِضُونَ أَيْدِيَهُمْ) എന്നാൽ, സത്യവിശ്വാസികളാകട്ടെ, നേരെ മറിച്ചു സദാചാരങ്ങളും, നല്ല കർമങ്ങളും കൊണ്ട് അവർ ഉപദേശിക്കുകയും ദുരാചാരങ്ങളെയും വെറുക്കപ്പെട്ട കാര്യങ്ങളെയും സംബന്ധിച്ചു വിരോധിക്കുകയുമാണ് ചെയ്യുക. (يَأْمُرُونَ بِالْمَعْرُوفِ ...) അവർ നമസ്കാരം ശരിക്ക് നിലനിറുത്തുകയും, സകാത്ത് ശരിക്കും കൊടുക്കുകയും ചെയ്യും. (وَيُقِيمُونَ الصَّلَاةَ ....)

(3) കപടവിശ്വാസികൾ അല്ലാഹുവിനെ അവഗണിച്ചു വിസ്മരിച്ചിരിക്കുകയാണ് (نسوا الله). സത്യവിശ്വാസികൾ ഒരിക്കലും അല്ലാഹുവിനെ വിസ്മരിക്കുന്നതല്ല. അവർ അല്ലാഹുവിന്റെയും, റസൂലിന്റെയും കൽപനകൾ മുഴുവൻ അനുസരിക്കുന്നവരായി രിക്കും. (ويطيعون الله)

ഈ വൈരുദ്ധ്യങ്ങളുടെ ഫലമോ?

(1) കപടവിശ്വാസികളായ പുരുഷൻമാർക്കും, സ്ത്രീകൾക്കും-68-ാം വചനത്തിൽ കണ്ട തുപോലെ- അല്ലാഹു ശാശ്വതമായ നരകശിക്ഷയാണ് വാഗ്ദത്തം ചെയ്തിരിക്കുന്നത്.

സത്യവിശ്വാസികളായ പുരുഷന്മാർക്കും സ്ത്രീകൾക്കുമാകട്ടെ, സുഖസമ്പൂർണവും ശാശ്വതവുമായ സ്വർഗങ്ങളും... وَعَدَ اللَّهُ الْمُؤْمِنِينَ وَالْمُؤْمِنَاتِ جَنَّاتٍ

(2) കപടവിശ്വാസികൾ അല്ലാഹുവിന്റെ ശിക്ഷക്ക് പുറമെ അവന്റെ കോപത്തിനും വിധേയരായിരിക്കും. (48:6) സത്യവിശ്വാസികൾക്കാകട്ടെ, സ്വർഗീയ സൗകര്യങ്ങൾക്കു പുറമെ അല്ലാഹുവിന്റെ പ്രീതിയും ലഭിക്കുന്നു. മറ്റേത് അനുഗ്രഹത്തെക്കാളും വമ്പിച്ച തത്രെ അത്. (وَرِضْوَانٌ مِنَ اللَّهِ أَكْبَرُ)

(3) ചുരുക്കിപ്പറഞ്ഞാൽ 69-ാം വചനത്തിൽ പറഞ്ഞതുപോലെ- കപടവിശ്വാസികളുടെ കർമങ്ങളെല്ലാം ഇഹത്തിലും പരത്തിലും പാഴായിപ്പോകുകയും അവർ തനി നഷ്ടക്കാരായിത്തീരുകയും ചെയ്തിരിക്കുന്നു. സത്യവിശ്വാസികളുടെ കർമങ്ങൾ ഫലവത്തായിത്തീരുകയും, അങ്ങനെ, അവർ ഏറ്റവും മഹത്തായ ഭാഗ്യം പ്രാപിക്കുകയും ചെയ്തിരിക്കുന്നു. (ذَٰلِكَ هُوَ الْفَوْزُ الْعَظِيمُ)

അബൂസഈദിൽ ഖുദ്‌രീ (റ) യിൽ നിന്ന് ഇമാം മാലിക് (റ) നിവേദനം ചെയ്ത ഒരു നബിവചനത്തിന്റെ സാരം ഇപ്രകാരമാകുന്നു: സ്വർഗത്തിലെ ആളുകളെ അല്ലാഹു വിളിക്കും. അവർ സന്തോഷത്തോടും ബഹുമാനത്തോടും കൂടി അതിനെ സ്വാഗതം ചെയ്യും. അല്ലാഹു അവരോട് ചോദിക്കും: 'നിങ്ങൾ തൃപ്തിപ്പെട്ടുവോ?' അവർ ഉത്തരം പറയും: 'റബ്ബേ! മനുഷ്യ സൃഷ്ടികൾക്കൊന്നും നീ കൊടുത്തിട്ടില്ലാത്തത്ര (അനുഗ്രഹങ്ങൾ) നീ ഞങ്ങൾക്ക് നൽകിയിരിക്കെ, ഞങ്ങൾ തൃപ്തിപ്പെടാതിരിക്കുവാൻ എന്താണ് കാരണമുള്ളത്?!' അപ്പോൾ അല്ലാഹു പറയും: 'അതിനെക്കാൾ ശ്രേഷ്ഠമായ ഒരു കാര്യം ഞാൻ നിങ്ങൾക്ക് നൽകട്ടെയോ?' അവർ പറയും: 'റബ്ബേ! എന്താണ് അതിനേക്കാൾ ശ്രേഷ്ഠമായുള്ളത്?' അല്ലാഹു പറയും: 'ഞാൻ നിങ്ങളിൽ എന്റെ പ്രീതി അവതരിപ്പിക്കുന്നു. ഞാൻ എനി ഒരു കാലത്തും നിങ്ങളോട് കോപിക്കുകയില്ല.' (ബു:മു.) അല്ലാഹുവേ, ഞങ്ങളെയെല്ലാം നിന്റെ മഹത്തായ പ്രീതി ലഭിക്കുന്ന മഹാഭാഗ്യവാന്മാരിൽ ഉൾപ്പെടുത്തി അനുഗ്രഹിക്കേണമേ! ആമീൻ.

## വിഭാഗം - 10

يَٰٓأَيُّهَا ٱلنَّبِيُّ جَٰهِدِ ٱلْكُفَّارَ وَٱلْمُنَٰفِقِينَ وَٱغْلُظْ عَلَيْهِمْ ۚ وَمَأْوَىٰهُمْ جَهَنَّمُ ۖ وَبِئْسَ ٱلْمَصِيرُ ﴿٧٣﴾

**《73》 ഹേ, നബിയേ, അവിശ്വാസികളോടും, കപടവിശ്വാസികളോടും സമരം നടത്തിക്കൊള്ളുക; അവരോട് പരുഷത കാണിക്കുകയും ചെയ്യുക. അവരുടെ സങ്കേതം 'ജഹന്നം' [നരകം] ആകുന്നു. (ആ) തിരിച്ചെത്തുന്ന (മടക്ക) സ്ഥാനം എത്രയോ ചീത്തയും!**

---

《73》 يَا أَيُّهَا النَّبِيُّ ഹേ, നബിയേ جَاهِدِ നീ ജിഹാദ് (സമരം) ചെയ്യുക الْكُفَّارَ അവിശ്വാസികളോട് وَالْمُنَافِقِينَ കപടവിശ്വാസികളോടും وَاغْلُظْ നീ പരുഷത

(കാഠിന്യം-ഊക്ക്-നിർദ്ദയത) കാണിക്കുകയും ചെയ്യുക عَلَيْهِمْ അവരോട്, അവർക്കെതിരിൽ وَمَأْوَاهُمْ അവരുടെ സങ്കേത - അഭയസ്ഥാനം جَهَنَّمُ ജഹന്നമാകുന്നു وَبِئْسَ വളരെ (എത്രയോ) ചീത്ത (മോശം) الْمَصِيرُ തിരിച്ചെത്തുന്ന (മടക്ക) സ്ഥാനം

---

'സമരം ചെയ്യുക' എന്ന് അർഥം കൽപിക്കപ്പെടാറുള്ള جَاهِدِ (ജാഹിദ്) എന്ന ക്രിയയുടെ ധാതുരൂപം جِهَاد (ജിഹാദ്) എന്നും مُجَاهَدَة (മുജാഹദത്ത്) എന്നും വരും. ഇതിന് ഇമാം റാഗിബ് (റ) അർഥം പറഞ്ഞിരിക്കുന്നത് 'ശത്രുവെ ചെറുക്കുന്നതിൽ കഴിവ് മുഴുവൻ വിനിയോഗിക്കൽ' എന്നാകുന്നു. ജിഹാദ് പ്രത്യക്ഷത്തിലുള്ള ശത്രുവിനോടും, പിശാചിനോടും, സ്വന്തം ദേഹത്തോടും എന്നിങ്ങിനെ മൂന്നു തരത്തിലുണ്ടാകാമെന്നും തുടർന്നു കൊണ്ട് അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു. കൂടാതെ, ക്വുർആൻ വാക്യങ്ങളും നബിവചനങ്ങളും ഉദ്ധരിച്ചുകൊണ്ട് ദേഹംകൊണ്ടും, ധനംകൊണ്ടും, കൈകൊണ്ടും, നാവുകൊണ്ടും ജിഹാദ് ഉണ്ടാകുമെന്നും അദ്ദേഹം ചൂണ്ടിക്കാട്ടിയിട്ടുണ്ട്. അപ്പോൾ, ഇസ്‌ലാമിന്റെ ശത്രുക്കളുമായി പടക്കളത്തിൽ ഇറങ്ങിക്കൊണ്ട് നടത്തപ്പെടുന്ന ധർമയുദ്ധങ്ങൾ വരെയുള്ള എല്ലാതരം സമരങ്ങളും ഉൾപ്പെടുന്ന ഒരു വാക്കാണ് 'ജിഹാദ്' എന്നും, സന്ദർഭത്തിനും പരിതഃസ്ഥിതിക്കുമനുസരിച്ച് സമരമുറകൾ വ്യത്യാസപ്പെടുമെന്നും ഇതിൽനിന്ന് വ്യക്തമാണ്.

അവിശ്വാസികളോടുള്ള സമരത്തിൽ ധർമയുദ്ധമാണ് പ്രധാനമായും ഉദ്ദേശ്യം. കപടവിശ്വാസികളോടുള്ള സമരത്തിൽ യുദ്ധം ഉദ്ദേശിക്കപ്പെട്ടിട്ടില്ല. ന്യായങ്ങളും തെളിവുകളും നിരത്തിക്കാട്ടുക, സത്യവിരുദ്ധമായ വാദങ്ങളെ ഖണ്ഡിക്കുക, നിയമ നടപടികൾ എടുക്കുക മുതലായവയാണ് അവരോടുള്ള സമരമുറകൾ. നബിﷺ സ്വീകരിച്ചതും അത് തന്നെയായിരുന്നു. ഈ വിഷയത്തിൽ ആർക്കും ഭിന്നാഭിപ്രായമില്ല. സത്യവിശ്വാസികളോട് പാർശ്വം താഴ്ത്തി സൗമ്യമായ രീതിയിൽ പെരുമാറണമെന്ന് (26:215ൽ) നബിﷺയോട് ഉപദേശിച്ചിരിക്കുന്നു. അതേ സമയത്ത് അവിശ്വാസികളോടും കപടവിശ്വാസികളോടും പരുഷമായി പെരുമാറണം ( اغْلُظْ عَلَيْهِمْ ) എന്നും കൽപിച്ചിരിക്കുകയാണ്.

يَحْلِفُونَ بِٱللَّهِ مَا قَالُوا۟ وَلَقَدْ قَالُوا۟ كَلِمَةَ ٱلْكُفْرِ وَكَفَرُوا۟ بَعْدَ إِسْلَـٰمِهِمْ وَهَمُّوا۟ بِمَا لَمْ يَنَالُوا۟ ۚ وَمَا نَقَمُوٓا۟ إِلَّآ أَنْ أَغْنَىٰهُمُ ٱللَّهُ وَرَسُولُهُۥ مِن فَضْلِهِۦ ۚ

**﴿74﴾ 'തങ്ങൾ (അങ്ങിനെ) പറഞ്ഞിട്ടില്ല' എന്ന് അവർ അല്ലാഹുവിനെക്കൊണ്ട് ശപഥം ചെയ്തു പറയുന്നു; തീർച്ചയായും, അവർ അവിശ്വാസത്തിന്റെ വാക്ക് പറഞ്ഞിട്ടുണ്ട് താനും. അവരുടെ 'ഇസ്‌ലാമി'നുശേഷം അവർ അവിശ്വസിക്കുകയും ചെയ്തിരിക്കുന്നു അവർ പ്രാപിക്കാത്ത (അഥവാ നേടിക്കഴിയാത്ത) തിന് അവർ ഉദ്ദേശിക്കുകയും ചെയ്തിരിക്കുന്നു. അല്ലാഹുവും, അവന്റെ റസൂലും അവന്റെ അനുഗ്ര**

**ഹത്താൽ അവർക്ക് ഐശ്വര്യം നൽകിയെന്നുള്ളതിനാലല്ലാതെ (മറ്റൊരു കാരണത്താലും) അവർ ആക്ഷേപിക്കുകയും ചെയ്തിട്ടില്ല.**

فَإِن يَتُوبُوا۟ يَكُ خَيْرًا لَّهُمْ ۖ وَإِن يَتَوَلَّوْا۟ يُعَذِّبْهُمُ ٱللَّهُ عَذَابًا أَلِيمًا فِى ٱلدُّنْيَا وَٱلْـَٔاخِرَةِ ۚ

**ആകയാൽ, അവർ പശ്ചാത്തപിക്കുകയാണെങ്കിൽ, അതവർക്ക് ഉത്തമമായിരിക്കും. അവർ തിരിഞ്ഞുകളയുകയാണെങ്കിലോ, അവരെ അല്ലാഹു ഇഹത്തിലും, പരത്തിലും വേദനയേറിയ ശിക്ഷ ശിക്ഷിക്കുകയും ചെയ്യും.**

وَمَا لَهُمْ فِى ٱلْأَرْضِ مِن وَلِىٍّ وَلَا نَصِيرٍ ﴿٧٤﴾

**അവർക്ക് ഭൂമിയിൽ ഒരു ബന്ധുമിത്രമാകട്ടെ, സഹായിയാകട്ടെ ഇല്ലതാനും.**

---

﴾74﴿ يَحْلِفُونَ അവർ ശപഥം ചെയ്യുന്നു, സത്യം ചെയ്തു പറയും بِاللَّهِ അല്ലാഹുവിനെക്കൊണ്ട് مَا قَالُوا അവർ പറഞ്ഞിട്ടില്ല എന്ന് وَلَقَدْ തീർച്ചയായും ഉണ്ട് قَالُوا അവർ പറഞ്ഞു كَلِمَةَ വാക്ക്, വാക്യം الْكُفْرِ അവിശ്വാസത്തിന്റെ وَكَفَرُوا അവർ അവിശ്വസിക്കുകയും ചെയ്തിരിക്കുന്നു بَعْدَ ശേഷം, പിറകെ إِسْلَامِهِمْ അവരുടെ ഇസ്ലാമിന്റെ وَهَمُّوا അവർ ഉദ്ദേശിക്കുക (കരുതുക) യും ചെയ്തു بِمَا لَمْ يَنَالُوا അവർ പ്രാപിക്കാത്തതിന്, അവർ നേടിയിട്ടില്ലാത്തതിനെപ്പറ്റി وَمَا نَقَمُوا അവർ ആക്ഷേപിച്ചിട്ടില്ല, കുറ്റപ്പെടുത്തിയിട്ടുമില്ല إِلَّا അല്ലാതെ, ഒഴികെ أَنْ أَغْنَاهُمُ അവരെ ഐശ്വര്യ (ധന്യ) മാക്കിയതിനാൽ اللَّهُ وَرَسُولُهُ അല്ലാഹുവും അവന്റെ റസൂലും مِنْ فَضْلِهِ അവന്റെ അനുഗ്രഹത്തി (ദയവി) നാൽ فَإِنْ يَتُوبُوا എന്നാൽ (ആകയാൽ) അവർ പശ്ചാത്തപിക്കുന്ന പക്ഷം يَكُ അതായിരിക്കും, ആയിത്തീരും خَيْرًا ഉത്തമം, ഗുണം لَهُمْ അവർക്ക് وَإِنْ يَتَوَلَّوْا അവർ തിരിഞ്ഞുകളയുന്നുവെങ്കിലാകട്ടെ يُعَذِّبْهُمُ اللَّهُ അല്ലാഹു അവരെ ശിക്ഷിക്കും عَذَابًا ഒരു ശിക്ഷ أَلِيمًا വേദനയേറിയ فِي الدُّنْيَا ഇഹത്തിൽ وَالْآخِرَةِ പരത്തിലും وَمَا لَهُمْ അവർക്കില്ലതാനും فِي الْأَرْضِ ഭൂമിയിൽ مِنْ وَلِيٍّ ഒരു ബന്ധുവും, മിത്രവും وَلَا نَصِيرٍ ഒരു സഹായിയും ഇല്ല.

---

ആ കപടവിശ്വാസികൾ എത്രത്തോളം അധഃപതിച്ചുപോയിരുന്നുവെന്നും, അവരുടെ ഹൃദയങ്ങൾ എത്രമാത്രം ദുഷിച്ചു വഷളായിരുന്നുവെന്നും, അതേ സമയത്ത് അല്ലാഹുവും റസൂലും അവരുടെ നേരെ എത്രയധികം വിട്ടുവീഴ്ച ചെയ്തിട്ടുണ്ടെന്നും മനസ്സിലാക്കുവാൻ ഈ വചനങ്ങൾ മാത്രം മതിയാകും. ഈ വചനങ്ങളിൽ അല്ലാഹു സൂചിപ്പിച്ച സംഭവങ്ങൾ നടന്ന അതേ കാലങ്ങളിൽ തന്നെ അവതരിച്ചവയാണവ. അതുകൊണ്ട്

ഓരോന്നും അധികം വിശദീകരണമൊന്നും കൂടാതെ സൂചനാ രൂപത്തിലും, ചുരുങ്ങിയ വാക്കുകളിലും ഓർമിപ്പിക്കുകയാണ് അല്ലാഹു ചെയ്തിരിക്കുന്നത്. ലോകാവസാനം വരെ പാരായണം ചെയ്യപ്പെടുന്ന ദിവ്യഗ്രന്ഥമാണല്ലോ ക്വുർആൻ. ആ സ്ഥിതിക്ക് മനുഷ്യോ ചിതമല്ലാത്ത ആ നികൃഷ്ട ചെയ്തികൾ അപ്പാടെ ഉദ്ധരിക്കുന്നത് അതിന്റെ മാന്യതക്കും, പവിത്രതക്കും, അന്തസ്സിനും നിരക്കുന്നതുമായിരിക്കയില്ലല്ലോ.

ഒന്നാമതായി അവരെപ്പറ്റി പ്രസ്താവിച്ചത്, അവർ അവിശ്വാസത്തിന്റെ വാക്ക് പറയു കയുണ്ടായിട്ടുണ്ടെന്നും, എന്നിട്ട് തങ്ങളത് പറഞ്ഞിട്ടില്ലെന്ന് അല്ലാഹുവിന്റെ പേരിൽ കള്ളസത്യം ചെയ്തു പറഞ്ഞുവെന്നുമാണ് ( يَحْلِفُونَ بِاللَّهِ مَا قَالُوا.... ) ഈ സംഭവത്തിന്റെ യഥാർഥരൂപം എന്തായിരുന്നുവെന്ന് തിട്ടപ്പെടുത്തത്തക്ക തെളിവുകളൊന്നുമില്ല. എങ്കിലും ഒന്നിലധികം രൂപത്തിലുള്ള സംഭവങ്ങളെ സംബന്ധിച്ച് രിവായത്തുകൾ ഇവിടെ ക്വുർ ആൻ വ്യാഖ്യാന ഗ്രന്ഥങ്ങളിൽ സ്ഥലം പിടിച്ചുകാണാം. അവയിൽ ചിലതോ, അവ മുഴുവനുമോ, അല്ലെങ്കിൽ അവ പോലുള്ള മറ്റു വല്ല സംഭവങ്ങളോ ആസ്പദമാക്കിയാ യിരിക്കാം അല്ലാഹു ഈ പറഞ്ഞത്.

പ്രസ്തുത രിവായത്തുകളിൽ കൂടുതൽ ബലവത്തായി കാണുന്ന ഒരു രിവായത്ത് ഇബ്നു അബ്ബാസ് (റ) ൽ നിന്ന് ഇബ്നു ജരീർ, ത്വബ്റാനീ, അബുശ്ശൈഖ് (റ) മുത ലായവർ ഉദ്ധരിച്ചതത്രെ. അതിങ്ങിനെയാണ്: റസൂൽ തിരുമേനി ﷺ, ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ ഇരിക്കുകയായിരുന്നപ്പോൾ ഇങ്ങിനെ പറഞ്ഞു: 'പിശാചിന്റെ കണ്ണുകൾകൊണ്ട് നിങ്ങളെ നോക്കുന്ന ഒരു മനുഷ്യൻ അടുത്ത് നിങ്ങളുടെ അടുക്കൽ വരും. അയാൾ വന്നാൽ നിങ്ങൾ അയാളോട് സംസാരിക്കരുത്'. അധികം താമസിയാതെ നീലക്കണ്ണുള്ള ഒരു പുരുഷൻ വന്നു. റസൂൽ ﷺ അയാളെ വിളിച്ചിട്ടു ചോദിച്ചു: 'താനും തന്റെ ആൾക്കാരും എന്തിന്റെ പേരിലാണ് എന്നെ പഴിച്ചുപറയുന്നത്?' ആ മനുഷ്യൻ പോയി തന്റെ കൂട്ടുകാരെയും കൂട്ടിവന്നു. എന്നിട്ട് തങ്ങൾ ഒന്നും പറഞ്ഞിട്ടില്ലെന്ന് അവർ അല്ലാ ഹുവിനെക്കൊണ്ട് സത്യം ചെയ്തുപറഞ്ഞു. അപ്പോൾ, റസൂൽ ﷺ അവർക്ക് വിട്ടുകൊ ടുത്തു. ഈ സന്ദർഭത്തിൽ ഈ വചനം അവതരിച്ചു. ഇതാണാരിവായത്ത്.

മറ്റു ചില രിവായത്തുകളുടെ ചുരുക്കം:

(1) ഒരു അൻസ്വാരിയും ജുഹൈനാ ഗോത്രക്കാരനായ ഒരാളും തമ്മിൽ നടന്ന ഒരു ശണ്ഠയിൽ ഇടപെട്ടുകൊണ്ട് കപടവിശ്വാസികളുടെ നേതാവായ അബ്ദുല്ലാഹിബ്നു ഉബയ്യ് പറഞ്ഞു: നമ്മുടെയും മുഹമ്മദിന്റെയും ഉപമ 'നിന്റെ നായയെ നീ കൊഴുപ്പിച്ചു (തടിപ്പിച്ചു) കൊള്ളുക-അത് നിന്നെ തിന്നുകളയും' എന്ന് ഒരാൾ പറഞ്ഞതുപോലെ യാകുന്നു.

(2) വേറൊരിക്കൽ അവൻ പറഞ്ഞു: 'നാം മദീനയിൽ തിരിച്ചെത്തിയാൽ, മാന്യന്മാർ നിന്ദ്യന്മാരെ പുറത്താക്കുന്നതാണ്.'

(3) ജുല്ലാസ് എന്നു പേരായ ഒരാൾ പറഞ്ഞു: 'മുഹമ്മദ് ഈ പറയുന്നതൊക്കെ സത്യ മാണെങ്കിൽ, നാം കഴുതകളെക്കാൾ മോശപ്പെട്ടവരായിരിക്കണമല്ലോ.' ഈ വാക്കുകളെ ക്കുറിച്ച് അതതിന്റെ വക്താക്കളെ വിളിച്ചു നബി ﷺ ചോദിച്ചപ്പോൾ, തങ്ങൾ അങ്ങിനെ പറഞ്ഞിട്ടില്ലെന്നായിരുന്നു അവരുടെ മറുപടി. എന്നാൽ, ജുല്ലാസ് പിന്നീട് ഖേദിച്ചു മട ങ്ങിയെന്നും അതു സംബന്ധിച്ച രിവായത്തിൽ കാണാം. ഏതായാലും-ഈ രിവായത്തു കൾ എല്ലാം ശരിയാണെങ്കിലും അല്ലെങ്കിലും -ഒരു കാര്യം വ്യക്തമാണ്: നബി ﷺ തബൂ ക്കിൽ കുറേ ദിവസം താമസിച്ച ശേഷമാണ് അവിടെനിന്നു മടക്കയാത്രയുണ്ടായത്. ആ

യാത്രയിൽ സംബന്ധിച്ചിരുന്ന കപടവിശ്വാസികളിൽനിന്ന് ആ കാലത്തിന്നിടയിൽ അവരുടെ തനിനിറം വ്യക്തമാക്കുന്ന പലതും സംഭവിച്ചിരുന്നു. അവയിൽ പലതിനെപ്പറ്റിയും ക്വുർആൻ വചനങ്ങൾ അവതരിക്കുകയും ചെയ്തിട്ടുണ്ട്.

നബിﷺ യെ പഴിക്കുകയോ, ക്വുർആനെ പരിഹസിക്കുകയോ ചെയ്തുകൊണ്ടുള്ള എല്ലാ സംസാരങ്ങളും അവിശ്വാസത്തിന്റെ ബഹിർഗമനമാണെന്ന് പറയേണ്ടതില്ല. അതുകൊണ്ടാണ് ആ കപടവിശ്വാസികളെപ്പറ്റി وَكَفَرُوا بَعْدَ إِسْلَامِهِمْ (അവരുടെ ഇസ്‌ലാമിനുശേഷം അവർ അവിശ്വസിച്ചു) എന്ന് ഇവിടെയും قَدْ كَفَرْتُم بَعْدَ إِيمَانِكُمْ (നിങ്ങളുടെ വിശ്വാസത്തിന് ശേഷം നിങ്ങൾ അവിശ്വസിച്ചു) എന്ന് 66-ാം വചനത്തിലും പ്രസ്താവിച്ചതും. ഒരിക്കൽ ഇസ്‌ലാമിനെ അംഗീകരിച്ചു വിശ്വാസം രേഖപ്പെടുത്തിയവരാണവർ. അതിനുശേഷം, അവരുടെ മനസ്സിൽ ഒളിച്ചുവെച്ചിരിക്കുന്ന അവിശ്വാസം വാക്കിലൂടെയും, പ്രവൃത്തിയിലൂടെയും പ്രകടമാക്കുകയാണ് അവർ ചെയ്തതെന്ന് താൽപര്യം.

കപട വിശ്വാസികളെപ്പറ്റി അല്ലാഹു പ്രസ്താവിച്ച മറ്റൊരു കാര്യം وَهَمُّوا بِمَا لَمْ يَنَالُوا (അവർ പ്രാപിക്കാത്തതിന്- അവർ നേടിയിട്ടില്ലാത്തതിന്-അവർ ഉദ്ദേശിച്ചു) എന്നാകുന്നു. അവർക്ക് ചില താൽപര്യങ്ങളൊക്കെ ഉണ്ടായിരുന്നു; അതിനായി അവർ ശ്രമം നടത്തുകയും ചെയ്തു; പക്ഷേ, അതൊന്നും അവർക്ക് സാധിക്കുകയുണ്ടായില്ല എന്ന് സാരം. ഈ വിഷയവും ഏതാണെന്ന് അല്ലാഹു വിശദമാക്കിയിട്ടില്ല. അഹ്മദ്, ബൈഹക്വീ (റ) മുതലായവർ ഉദ്ധരിച്ച ഒരു സംഭവം ഇവിടെ പല ക്വുർആൻ വ്യാഖ്യാതാക്കളും ഉദ്ധരിച്ചുകാണാം. കപട വിശ്വാസികളുടെ മനസ്സിരിപ്പ് കൂടുതൽ തുറന്നുകാട്ടുന്ന ആ സംഭവത്തിന്റെ ചുരുക്കം ഇതാകുന്നു:

തബൂക്കിൽ നിന്ന് മടങ്ങുമ്പോൾ, നബിﷺ അക്വബയിലൂടെ (ഇടുങ്ങിയ കുന്നിൻ ചെരുവിലൂടെ) യായിരുന്നു പോന്നത്. ആ വഴിക്ക് മറ്റുള്ളവർ പോരരുതെന്നും, അഥവാ താഴ്‌വര വഴി പോന്നുകൊള്ളണമെന്നും ഒരാളെ വിട്ടു നബിﷺ പരസ്യപ്പെടുത്തുകയും ചെയ്തിരുന്നു. നബിﷺയുടെ ഒട്ടകത്തിന്റെ കടിഞ്ഞാൺ പിടിച്ചുകൊണ്ടും, പിന്നിൽനിന്ന് അതിനെ തെളിച്ചുകൊണ്ടും ഹുദൈഫഃ (റ) യും, അമ്മാറും (റ) നബിﷺയൊന്നിച്ചുണ്ടായിരുന്നു. അവരുടെ പിന്നാലെ ഒരു വാഹനസംഘം വന്നെത്തി. ഇടുങ്ങിയ ആ വഴിയിൽ, ഒരു ഉയർന്ന സ്ഥലത്തുവെച്ച് അവരെ തിരക്കുകയും, അങ്ങനെ നബിﷺയെ താഴെ വീഴ്ത്തി അപായപ്പെടുത്തുകയും വേണമെന്നായിരുന്നു ആ സംഘത്തിന്റെ പരിപാടി. ഈ രഹസ്യം നബിﷺക്ക് അല്ലാഹു അറിയിച്ചുകൊടുത്തു. പിന്നാലെ നിന്നിരുന്ന സ്വഹാബി-അമ്മാർ (റ), അല്ലെങ്കിൽ ഹുദൈഫ (റ) അവരെ തടുക്കുകയും, നബി ﷺ വാഹനപ്പുറത്ത് നിന്നിറങ്ങി ശബ്ദമുണ്ടാക്കുകയും ചെയ്തു. അപ്പോൾ അവർ തിരിച്ചുപോകുകയും ചെയ്തു. ആ സംഘത്തിലെ ആളുകൾ ആരൊക്കെയായിരുന്നുവെന്നറിയാമോ എന്നു നബിﷺ ആ സ്വഹാബിയോട് ചോദിച്ചു. അവർ മുഖംമൂടി ധരിച്ചിരുന്നു, അവരെ തിരിച്ചറിഞ്ഞില്ല, എന്നാലും വാഹനങ്ങളെ പൊതുവിൽ മനസ്സിലായിട്ടുണ്ട് എന്ന് അദ്ദേഹം ഉത്തരം പറഞ്ഞു. രാത്രിയിലായിരുന്നു സംഭവമെന്നും പറയപ്പെടുന്നു. അവർ വന്നതിന്റെ രഹസ്യം ഇന്നതായിരുന്നുവെന്നും, അവർ ഇന്നിന്നവരായിരുന്നുവെന്നും നബി ﷺ സ്വകാര്യമായി അറിയിച്ചു. എന്നാലവരെ വധിക്കുവാൻ കൽപിച്ചുകൂടേ എന്ന് ചോദിക്കപ്പെട്ടപ്പോൾ നബിﷺ പറഞ്ഞതിങ്ങനെയായിരുന്നു: 'മുഹമ്മദ് കുറേ ആളുകളെയും കൂട്ടി യുദ്ധത്തിന് പോയിട്ട് വിജയത്തോടെ മടങ്ങുമ്പോൾ അവരെ കൊന്നുകളഞ്ഞുവെന്ന് അറബികൾ പറഞ്ഞേക്കുമല്ലോ.'

ആ സംഘത്തിലുണ്ടായിരുന്ന പതിനഞ്ചുപേരിൽ മൂന്നുപേർ നിരപരാധികളും ഗൂഢാലോചനയെപ്പറ്റി അറിയാത്തവരുമായിരുന്നുവെന്നും, ബാക്കി പന്ത്രണ്ടുപേരാണ് ആ ക്രൂരകൃത്യത്തിന് ഒരുമ്പെട്ടതെന്നും മുസ്‌ലിം (റ) ന്റെ ഒരു രിവായത്തിൽ നിന്ന് മനസ്സിലാക്കാം. അദ്ദേഹത്തിന്റെ തന്നെ മറ്റൊരു രിവായത്തിൽ, ആ പന്ത്രണ്ടുപേരും സ്വർഗത്തിൽ ഒരിക്കലും പ്രവേശിക്കുന്നതല്ലെന്നും, അവരിൽ എട്ടുപേർക്ക് 'ദുബൈലഃ' (ഉള്ളിലുണ്ടാകുന്ന ഒരു തരം അർബ്ബുദരോഗം) പിടിപെടുമെന്നും നബിﷺ പറഞ്ഞതായും വന്നിട്ടുണ്ട്. 'അവർക്ക് പ്രാപിക്കുവാൻ കഴിയാത്ത കാര്യത്തിന് അവർ ഉദ്ദേശിച്ചു' എന്ന് പറഞ്ഞതിന്റെ താൽപര്യം ഇതിൽനിന്ന് വ്യക്തമാണല്ലോ.

ഇത്രയൊക്കെ ദുരുദ്ദേശ്യവും, കടുംകൈകളും ആ ദുഷ്ടന്മാരിൽ ഉണ്ടാവാൻ തക്ക യാതൊരു കാരണവും നിലവിലില്ല. അല്ലാഹുവാകട്ടെ, റസൂലാകട്ടെ, അവരോട് എന്തെങ്കിലും അനീതിയോ ഉപദ്രവമോ ചെയ്തിട്ടുമില്ല. വല്ലതുമുണ്ടെങ്കിൽ, അല്ലാഹുവും റസൂലും അവർക്ക് ഐശ്വര്യം- ധനം-സമ്പാദിച്ചു കൊടുത്തുവെന്നുള്ളത് മാത്രമാകുന്നു. (.... وَمَا نَقَمُوا إِلَّا أَنْ أَغْنَاهُمُ اللَّهُ) എന്ന് പറഞ്ഞുകൊണ്ട് അവരുടെ നന്ദികേടിന്റെ കാഠിന്യം അല്ലാഹു ചൂണ്ടിക്കാട്ടുന്നു. ഗനീമത്തിലും മറ്റുമുള്ള വിഹിതങ്ങൾ മുസ്‌ലിംകളെപ്പോലെ അവർക്കും ലഭിച്ചിരുന്നതിനെയാണിത് സൂചിപ്പിക്കുന്നത്. അങ്ങേഅറ്റം അപലപനീയമായ ഈ നന്ദികേടും ധിക്കാരവുമെല്ലാമുണ്ടായിട്ടും അല്ലാഹു പറയുന്നത് നോക്കുക: فَإِنْ يَتُوبُوا يَكُ خَيْرًا لَهُمْ (എന്നാൽ, അവർ പശ്ചാത്തപിക്കുന്ന പക്ഷം, അതവർക്ക് ഉത്തമമായിരിക്കും.) അല്ലാഹുവിന്റെ കാരുണ്യം എത്ര വിശാലം! ഇല്ലെങ്കിലോ? ഇഹത്തിലും പരത്തിലും വേദനയേറിയ കടുത്ത ശിക്ഷ തന്നെ. പരലോകത്ത് അവർക്ക് ആരുടെയും സഹായമുണ്ടാകുകയില്ലെന്ന് തീർച്ച തന്നെ. ഇവരെ സംബന്ധിച്ചിടത്തോളം, ഭൂമിയിലും തന്നെ ആരും അവരെ സഹായിക്കുവാനോ, രക്ഷപ്പെടുത്തുവാനോ ഉണ്ടായിരിക്കയില്ലെന്ന് കൂടി അവരെ താക്കീത് ചെയ്യുന്നു (وَإِنْ يَتَوَلَّوْا يُعَذِّبْهُمُ) അക്ഷരാർഥത്തിൽ തന്നെ ഈ താക്കീത് ഫലത്തിൽ വരുകയും ചെയ്തിട്ടുണ്ട്. അവരും മുസ്‌ലിംകളും തമ്മിൽ സമ്പർക്കമില്ലാതായിത്തീർന്നു. അവർക്ക് കൂട്ടുകെട്ടിനുണ്ടായിരുന്ന യഹൂദികൾ മദീനാ പരിസരങ്ങളിൽ നിന്നു തുടച്ചുനീക്കപ്പെട്ടു. മുശ്‌രിക്കുകളാകട്ടെ, ഇസ്‌ലാമിൽ ലയിക്കുകയും ചെയ്തു. ഇവരുടെ ഗതികേടുകളെപ്പറ്റി ചിലതെല്ലാം താഴെ വചനങ്ങളിൽ എനിയും കാണാവുന്നതാണ്. إن شاء الله

۞ وَمِنْهُم مَّنْ عَٰهَدَ ٱللَّهَ لَئِنْ ءَاتَىٰنَا مِن فَضْلِهِۦ لَنَصَّدَّقَنَّ وَلَنَكُونَنَّ مِنَ ٱلصَّٰلِحِينَ ﴿٧٥﴾

**﴿75﴾ അവരിലുണ്ട്, അല്ലാഹുവുമായി കരാർ [ഉടമ്പടി] നടത്തിയ ചിലരും: സത്യമായും, അവന്റെ അനുഗ്രഹത്തിൽനിന്ന് അവൻ ഞങ്ങൾക്ക് നൽകിയെങ്കിൽ, നിശ്ചയമായും, ഞങ്ങൾ ദാനധർമം ചെയ്യുകയും, ഞങ്ങൾ സജ്ജനങ്ങളിൽപെട്ടവരായിരിക്കുകയും തന്നെ ചെയ്യുമെന്ന്.**

فَلَمَّآ ءَاتَىٰهُم مِّن فَضْلِهِۦ بَخِلُوا۟ بِهِۦ

**﴿76﴾ എന്നിട്ട്, അവൻ [അല്ലാഹു] തന്റെ അനുഗ്രഹത്തിൽനിന്ന്**

وَتَوَلَّواْ وَّهُم مُّعۡرِضُونَ ﴿٧٦﴾

അവർക്ക് നൽകിയപ്പോൾ, അവർ അതിൽ ലുബ്ധ് കാണിക്കുകയും, അവഗണിച്ചവരായുംകൊണ്ട് അവർ തിരിഞ്ഞുകളയുകയും ചെയ്തു.

فَأَعۡقَبَهُمۡ نِفَاقٗا فِي قُلُوبِهِمۡ إِلَىٰ يَوۡمِ يَلۡقَوۡنَهُۥ بِمَآ أَخۡلَفُواْ ٱللَّهَ مَا وَعَدُوهُ وَبِمَا كَانُواْ يَكۡذِبُونَ ﴿٧٧﴾

《77》 അതിനാൽ, അവനെ [അല്ലാഹുവിനെ] അവർ കണ്ടുമുട്ടുന്ന ദിവസം വരേക്കും അവരുടെ ഹൃദയങ്ങളിൽ അത് [ലുബ്ധ്] കാപട്യം ഉണ്ടാക്കിത്തീർത്തു; (അതെ) അവർ അല്ലാഹുവിനോട് വാഗ്ദത്തം ചെയ്തതിനെ അവർ ലംഘിച്ചത് നിമിത്തവും, അവർ വ്യാജം പറഞ്ഞിരുന്നത് നിമിത്തവും.

أَلَمۡ يَعۡلَمُوٓاْ أَنَّ ٱللَّهَ يَعۡلَمُ سِرَّهُمۡ وَنَجۡوَىٰهُمۡ وَأَنَّ ٱللَّهَ عَلَّٰمُ ٱلۡغُيُوبِ ﴿٧٨﴾

《78》 അവർക്കറിഞ്ഞുകൂടേ, അല്ലാഹു അവരുടെ രഹസ്യവും, അവരുടെ ഗൂഢമന്ത്രവും അറിയുമെന്നും അല്ലാഹു അദൃശ്യകാര്യങ്ങളെ നല്ലവണ്ണം അറിയുന്നവനാണെന്നും?!

---

《75》 وَمِنۡهُم അവരിലുണ്ട്, അവരിൽ പെട്ടതാണ് مَنۡ عَاهَدَ കരാർ ചെയ്ത ചിലർ, ഉടമ്പടി നടത്തിയവർ اللَّهَ അല്ലാഹുവുമായി, അല്ലാഹുവിനോട് لَئِنۡ آتَانَا തീർച്ചയായും (സത്യമായും) അവൻ നമുക്ക് തന്നെങ്കിൽ, നൽകുന്ന പക്ഷം مِنۡ فَضۡلِهِ അവന്റെ അനുഗ്രഹത്തിൽ (ദയവിൽ) നിന്ന് لَنَصَّدَّقَنَّ നിശ്ചയമായും നാം ദാനധർമം ചെയ്കതന്നെ ചെയ്യും وَلَنَكُونَنَّ നിശ്ചയമായും നാമായിരിക്കുകയും ചെയ്യും مِنَ الصَّالِحِينَ സജ്ജനങ്ങളിൽ, സദ്വൃത്തരിൽപെട്ട (വർ) 《76》 فَلَمَّا آتَاهُمۡ എന്നിട്ട് അവൻ അവർക്ക് നൽകിയപ്പോൾ مِنۡ فَضۡلِهِ തന്റെ അനുഗ്രഹത്തിൽനിന്ന് (ദയവിനാൽ) بَخِلُوا بِهِ അതിനാൽ (അതിനെപ്പറ്റി) അവർ ലുബ്ധ് (പിശുക്ക്) കാണിച്ചു وَتَوَلَّوۡا അവർ തിരിഞ്ഞുകളയുകയും ചെയ്തു وَهُمۡ അവരായിക്കൊണ്ട് مُعۡرِضُونَ തിരിഞ്ഞുപോകുന്ന (അവഗണിക്കുന്ന) വർ. 《77》 فَأَعۡقَبَهُمۡ അതിനാൽ അവൻ (അല്ലാഹു) കലാശിപ്പിച്ചു (പകരം നൽകി), അത് (ലുബ്ധ്) ഉണ്ടാക്കിത്തീർത്തു نِفَاقًا കാപട്യം فِي قُلُوبِهِمۡ അവരുടെ ഹൃദയങ്ങളിൽ إِلَىٰ يَوۡمِ ദിവസം വരെ يَلۡقَوۡنَهُ അവർ അവനെ കണ്ടുമുട്ടും بِمَا أَخۡلَفُوا അവർ എതിരുകാണിച്ച (ലംഘിച്ച) തു നിമിത്തം اللَّهَ അല്ലാഹുവിനോട് مَا وَعَدُوهُ അവർ അവനോട് വാഗ്ദാനം ചെയ്തതിനെ وَبِمَا كَانُوا അവർ ആയിരുന്നതുകൊണ്ടും

يَكْذِبُونَ അവർ വ്യാജം (കളവ്) പറയുക. ﴾78﴿ أَلَمْ يَعْلَمُوا അവർക്കറിഞ്ഞുകൂടേ, അവ രറിഞ്ഞിട്ടില്ലേ أَنَّ اللَّهَ അല്ലാഹു (ആകുന്നു) يَعْلَمُ അവൻ അറിയും (എന്ന്) سِرَّهُمْ അവ രുടെ രഹസ്യം, സ്വകാര്യം وَنَجْوَاهُمْ അവരുടെ ഗൂഢ സംസാരവും, മന്ത്രവും وَأَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്നും عَلَّامُ വളരെ (നല്ലവണ്ണം) അറിയുന്നവൻ الْغُيُوبِ അദൃശ്യകാര്യങ്ങളെ.

---

ഈ വചനങ്ങളിലെ പ്രസ്താവനകൾക്ക് ആസ്പദമായ സംഭവവും ഏതാണെന്ന് അല്ലാഹു വ്യക്തമാക്കിയിട്ടില്ല. ഇതിലെ ആരോപണങ്ങൾക്കും, വിവരണങ്ങൾക്കും ഉദാ ഹരണമായ ഒരു സംഭവം ഇബ്നു ജരീർ, ഇബ്നു അബീഹാതിം, ത്വബ്റാനീ (റ) മുത ലായവർ ഉദ്ധരിച്ചിരിക്കുന്നു. അതിന്റെ ചുരുക്കം ഇപ്രകാരമാകുന്നു:

ഥഅ്ലബത്തുബ്നു ഹാത്വിബ് (ثَعْلَبة بن حَاطِب) എന്നു പേരായ ഒരു അൻസ്വാരി നബിﷺയുടെ അടുക്കൽ വന്ന് തനിക്ക് കുറേ ധനം നൽകുവാൻ അല്ലാഹുവിനോട് പ്രാർത്ഥിക്കണമെന്നപേക്ഷിച്ചു. ധനം കിട്ടിയാൽ വേണ്ടുന്ന വിഷയങ്ങളിലെല്ലാം താൻ അത് ചെലവഴിച്ചുകൊള്ളാമെന്ന് അറിയിക്കുകയും ചെയ്തു. അൽപമായി, കിട്ടിയതിന്റെ നന്ദി കാണിക്കുന്നതാണ് ഉത്തമമെന്നും, അധികമായി കിട്ടിയാൽ നന്ദികേടുണ്ടായിത്തീ രുമെന്നും മറ്റും പറഞ്ഞു അയാളെ നബിﷺ പലവട്ടം മടക്കി അയക്കുവാൻ ശ്രമിച്ചു. അയാൾ വീണ്ടും വീണ്ടും അപേക്ഷിക്കുകയായി. ഒടുക്കം അദ്ദേഹത്തിന് ധനം നൽകണേ എന്ന് നബിﷺ പ്രാർത്ഥിച്ചു. അങ്ങനെ, അയാൾ കുറച്ച് ആടുകളെ വാങ്ങി, അത് വേഗം വേഗം പെരുകിക്കൊണ്ടിരുന്നു. അൽപം കഴിഞ്ഞപ്പോഴേക്കും ഥഅ്ലബത്ത് കണക്കറ്റ ധനത്തിന്റെ ഉടമയായിത്തീർന്നു. ക്രമേണ, ജമാഅത്ത് നമസ്കാരത്തിനും, ജുമുഅഃ മുത ലായതിനും സംബന്ധിക്കാതായി. (103-ാം വചനത്തിൽ കാണുന്ന പ്രകാരം) ജനങ്ങ ളിൽനിന്ന് സകാത്ത് പിരിച്ചെടുക്കുവാനുള്ള കൽപന കിട്ടിയപ്പോൾ, നബിﷺ അയാ ളുടെ അടുക്കലേക്ക് സകാത്തിന്റെ ഓഹരിക്കുവേണ്ടി ആളുകളെ അയച്ചു. അയാൾ, നന്ദി കെട്ട ചില വാക്കുകൾ പറയുകയും, ഇത് ഒരുതരം കപ്പം-നികുതി-വസൂലാക്കലാണ് എന്നും മറ്റും ആക്ഷേപിക്കുകയും ചെയ്തു. സകാത്ത് നൽകാതെ അവരെ മടക്കി അയച്ചു. ഈ വചനങ്ങൾ അവതരിച്ചപ്പോൾ, അയാളുടെ അടുത്ത ബന്ധുക്കളിൽ ചിലർ അയാളെ വിവരമറിയിച്ചു. താൻ ഒറ്റപ്പെട്ടുപോയെന്ന് കണ്ടപ്പോൾ, സകാത്ത് കൊടുക്കുവാൻ അയാൾ തയ്യാറായെങ്കിലും, അത് സ്വീകരിക്കുന്നതിൽ നിന്ന് അല്ലാഹു എന്നെ തടഞ്ഞിരിക്കുന്നു വെന്ന് പറഞ്ഞുകൊണ്ട് നബിﷺ അത് സ്വീകരിച്ചില്ല. പിന്നീട് നബിﷺ യുടെ കാല ശേഷം അബൂബക്ർ, ഉമർ, ഉഥ്മാൻ (റ) എന്നിവരുടെ കാലങ്ങളിലും അയാൾ സകാത്ത് നൽകുവാൻ തയ്യാറായപ്പോൾ നബിﷺ സ്വീകരിക്കാത്തത് തങ്ങളും സ്വീകരിക്കുകയി ല്ലെന്ന് പറഞ്ഞു ഒഴിവാകുകയാണ് ചെയ്തത്. ഉഥ്മാൻ (റ) ന്റെ കാലത്ത് ഥഅ്ലബത്തു മരണമടയുകയും ചെയ്തു. ഇതാണാ സംഭവം. ഈ സംഭവം ചില കാരണങ്ങളാൽ വിശ്വാസയോഗ്യമാണെന്ന് ഉറപ്പിച്ചുകൂടാത്തതാണ്.

ഈ വചനങ്ങളിലെ പരാമർശം പ്രസ്തുത സംഭവവുമായി ബന്ധപ്പെട്ടതായിരുന്നാലും, അല്ലെങ്കിലും, ഇത്തരത്തിലുള്ള എല്ലാവർക്കും ബാധകമാണ് അവയിലെ താക്കീതുകൾ എന്നുള്ളതിൽ സംശയമില്ല. നബിﷺ യുടെ കാലംതൊട്ട് ഇന്നുവരെയും ഇത്തരക്കാർ ധാരാളം ഉണ്ട്താനും. കാലം കഴിയുംതോറും എണ്ണത്തിൽ വർദ്ധനവല്ലാതെ ഇല്ല. ഐശ്വ ര്യവും, സുഖസൗകര്യങ്ങളും ലഭിച്ചാൽ 'അങ്ങിനെ ചെയ്യും, ഇങ്ങിനെ ചെയ്യും'

എന്നൊക്കെ കരുതുകയും പറയുകയും ചെയ്യുക. അതിനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുക. ഉദ്ദിഷ്ടകാര്യം സാധിച്ചു കിട്ടിയാൽ അതൊക്കെ മറന്നുകളയുകയും, സ്വേച്ഛകൾക്ക് അടിമപ്പെടുകയും ചെയ്യുക. വാസ്തവത്തിൽ, കപടവിശ്വാസികളുടെ ലക്ഷണങ്ങളായി നബിﷺ എണ്ണിയിട്ടുള്ള മൂന്ന് കാര്യങ്ങളും-വർത്തമാനത്തിൽ കളവ് പറയലും, വാഗ്ദത്തം ലംഘിക്കലും, വിശ്വാസവഞ്ചന ചെയ്യലും എന്നീ മൂന്ന് ദുർഗുണങ്ങളും-ഉൾക്കൊള്ളുന്ന ഒരു ദുഃസ്വഭാവമാണിത്. ഇപ്പറഞ്ഞതിൽ നിന്ന് 'അവർ അല്ലാഹുവിനോട് ചെയ്ത വാഗ്ദത്തം ലംഘിച്ചത്കൊണ്ടും, അവർ വ്യാജം പറഞ്ഞിരുന്നതു കൊണ്ടും അവർ അല്ലാഹുവുമായി കണ്ടുമുട്ടുന്ന ദിവസം വരേക്കും- അവരുടെ മരണം വരെ- അവരിൽ കാപട്യം വരുത്തിത്തീർത്തു' വെന്ന് 77-ാം വചനത്തിൽ അല്ലാഹു പറഞ്ഞതിന്റെ താൽപര്യം മനസ്സിലാക്കാമല്ലോ. അല്ലാഹു നമ്മെയെല്ലാം കാപട്യത്തിന്റെ കറ ബാധിക്കാത്ത നിഷ്കളങ്കരായ അടിയാന്മാരിൽ ഉൾപ്പെടുത്തട്ടെ. ആമീൻ.

ٱلَّذِينَ يَلۡمِزُونَ ٱلۡمُطَّوِّعِينَ مِنَ ٱلۡمُؤۡمِنِينَ فِي ٱلصَّدَقَٰتِ وَٱلَّذِينَ لَا يَجِدُونَ إِلَّا جُهۡدَهُمۡ فَيَسۡخَرُونَ مِنۡهُمۡ سَخِرَ ٱللَّهُ مِنۡهُمۡ وَلَهُمۡ عَذَابٌ أَلِيمٌ ﴿٧٩﴾

**﴾79﴿ യാതൊരു കൂട്ടരത്രെ (അവർ): ദാനധർമങ്ങളുടെ കാര്യത്തിൽ, സത്യവിശ്വാസികളിൽനിന്നും സ്വമേധയാ (പുണ്യം) ചെയ്യുന്നവരെയും, തങ്ങളുടെ അദ്ധ്വാനം [അദ്ധ്വാനിച്ചു കിട്ടിയത്] അല്ലാതെ ലഭിക്കാത്തവരെയും അവർ കുറവാക്കുന്നു; അങ്ങനെ, അവർ അവരെക്കുറിച്ച് പരിഹസിക്കുന്നു.**

**അവരെക്കുറിച്ച് അല്ലാഹു പരിഹസിച്ചിരിക്കുകയാണ്; അവർക്ക് വേദനയേറിയ ശിക്ഷയുമുണ്ട്.**

---

﴾79﴿ ٱلَّذِينَ യാതൊരു കൂട്ടർ يَلْمِزُونَ അവർ കുറവാക്കുന്നു, അവർ കുറ്റപ്പെടുത്തുന്നു ٱلْمُطَّوِّعِينَ സ്വമേധയാ ചെയ്യുന്നവരെ, പുണ്യം ചെയ്യുന്നവരെ مِنَ ٱلْمُؤْمِنِينَ സത്യവിശ്വാസികളിൽ നിന്ന് فِي ٱلصَّدَقَاتِ ദാന ധർമങ്ങളിൽ (ധർമങ്ങളുടെ കാര്യത്തിൽ) وَٱلَّذِينَ യാതൊരു കൂട്ടരെയും لَا يَجِدُونَ അവർക്ക് ലഭിക്കയില്ല, അവർ കണ്ടെത്തുന്നില്ല إِلَّا جُهْدَهُمْ അവരുടെ അദ്ധ്വാനം (അദ്ധ്വാനിച്ചു കിട്ടിയത്) അല്ലാതെ, ഞെരുക്കം (ഞെരുങ്ങി സാധിച്ചത്) ഒഴികെ فَيَسْخَرُونَ അങ്ങനെ അവർ പരിഹസിക്കും. പരിഹസിക്കുന്നു مِنْهُمْ അവരെക്കുറിച്ച് سَخِرَ ٱللَّهُ അല്ലാഹു പരിഹസിച്ചിരിക്കുന്നു مِنْهُمْ അവരെക്കുറിച്ച് وَلَهُمْ അവർക്കുണ്ട്താനും عَذَابٌ ശിക്ഷ أَلِيمٌ വേദനയേറിയ.

---

58-ാം വചനത്തിൽ കണ്ടതുപോലെ, നബിﷺ ധർമസ്വത്തുക്കൾ ഭാഗിച്ചുകൊടുത്തതിൽ നീതിപാലിക്കുന്നില്ലെന്ന് പറഞ്ഞു തിരുമേനിയുടെ പേരിൽ കുറ്റവും കുറവും ആരോപിച്ച ആ കപടന്മാരുണ്ടോ മറ്റുള്ളവരെ ഒഴിവാക്കുന്നു?! അല്ലാഹുവിന്റെ മാർഗത്തിലേക്ക്

സംഭാവന നൽകുവാൻ വേണ്ടി നബിﷺ സത്യവിശ്വാസികളെ പ്രോത്സാഹിപ്പിച്ചപ്പോൾ, ഉമർ, ഉഥ്മാൻ, അബ്ദുർറഹ്മാനിബ്നു ഔഫ് (റ) മുതലായ പല സ്വഹാബികളും വലിയ വലിയ തുകകൾ സംഭാവന നൽകുകയുണ്ടായി. നിർബന്ധത്തിനോ, പരപ്രേരണക്കോ വഴങ്ങിയായിരുന്നില്ല-അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലവും മാത്രം മോഹിച്ചായിരുന്നു-അതെല്ലാം. പക്ഷേ, അതൊക്കെ, ജനങ്ങളെ കാണിക്കുവാനും, കീർത്തി നേടുവാനുമാണെന്ന് കപടവിശ്വാസികൾ പറഞ്ഞുകൊണ്ടിരുന്നു. നേരെ മറിച്ച് ചിലർക്ക് വലിയ സംഖ്യകൾ നൽകുവാൻ ആഗ്രഹമുണ്ടായിരുന്നുവെങ്കിലും അതിന് കഴിവുണ്ടായിരുന്നില്ല. അദ്ധ്വാനിച്ചും കൂലിപ്പണിയെടുത്തും തങ്ങളുടെ കഴിവിന്റെ പരമാവധി അവരും സംഭാവനകൾ നൽകിക്കൊണ്ടിരുന്നു. ഇത് കേവലം ചെറിയ തോതിലായിരിക്കുമല്ലോ. ഇവരെപ്പറ്റി, അവർക്ക് ഭ്രാന്താണെന്നും, അല്ലാഹുവിനും റസൂലിനും ഇതിന്റെ ആവശ്യമില്ലെന്നുമൊക്കെ പറഞ്ഞു പരിഹസിക്കുകയും ചെയ്യും. ഇതിനെപ്പറ്റിയാണ് ഈ വചനത്തിൽ പറയുന്നത്.

അബൂമസ്ഊദിൽ ബദ്‌രീ (റ) പറയുകയാണ്: സ്വദക്വയെ (ധർമത്തെ) സംബന്ധിച്ച് ആയത്ത് അവതരിച്ചപ്പോൾ, ഞങ്ങൾ ഞങ്ങളുടെ പുറത്ത് (കൂലിക്ക്) ചുമടേറ്റിക്കൊണ്ടിരുന്നു. അങ്ങനെ, ഒരാൾ വന്നു വലിയൊരു സംഖ്യ ധർമം ചെയ്തു. അപ്പോൾ അവർ (കപടവിശ്വാസികൾ) പറഞ്ഞു: ഇയാൾ ആളെ കാണിക്കുവാൻ വേണ്ടി ചെയ്തതാണെന്ന്. വേറൊരാൾ ഒരു 'സ്വാഉം' (*) കൊണ്ടുവന്നു. അപ്പോൾ അവർ പറഞ്ഞു: നിശ്ചയമായും, അല്ലാഹു ഇയ്യാളുടെ സ്വാഇന് ആവശ്യമില്ലാത്തവനാണ് എന്ന്. ഈ സന്ദർഭത്തിൽ الَّذِينَ يَلْمِزُونَ... എന്നുള്ള (ഈ) വചനം അവതരിച്ചു. (ബു:മു)

اَسْتَغْفِرْ لَهُمْ أَوْ لَا تَسْتَغْفِرْ لَهُمْ إِن تَسْتَغْفِرْ لَهُمْ سَبْعِينَ مَرَّةً فَلَن يَغْفِرَ اللَّهُ لَهُمْ ۚ

**﴾80﴿ (നബിയേ) അവർക്കുവേണ്ടി നീ പാപമോചനം തേടിക്കൊള്ളുക, അല്ലെങ്കിൽ അവർക്ക് പാപമോചനം തേടാതിരിക്കുക; അവർക്കുവേണ്ടി നീ എഴുപത് പ്രാവശ്യം പാപമോചനം തേടിയാലും അല്ലാഹു അവർക്ക് പൊറുത്തുകൊടുക്കുകയില്ലതന്നെ.**

ذَٰلِكَ بِأَنَّهُمْ كَفَرُوا بِاللَّهِ وَرَسُولِهِ ۗ وَاللَّهُ لَا يَهْدِي الْقَوْمَ الْفَاسِقِينَ ﴿٨٠﴾

**അത്, അല്ലാഹുവിലും, അവന്റെ റസൂലിലും അവർ അവിശ്വസിച്ചിരിക്കുന്നതുകൊണ്ടാണ്. അല്ലാഹുവാകട്ടെ, തോന്നിയവാസികളായ ജനങ്ങളെ നേർമാർഗത്തിലാക്കുകയില്ല.**

﴾80﴿ اسْتَغْفِرْ നീ പാപമോചനം തേടുക لَهُمْ അവർക്കുവേണ്ടി أَوْ لَاتَسْتَغْفِرْ അല്ലെങ്കിൽ നീ പാപമോചനം തേടാതിരിക്കുക لَهُمْ അവർക്കുവേണ്ടി إِنْ تَسْتَغْفِرْ നീ

*(*) നാല് 'മുദ്ദ്' ചേർന്ന അളവത്രെ 'സ്വാഉ്' ( صَاع ) രണ്ട് കൈയും കൂട്ടി വാരിയാൽ കിട്ടുന്ന ഒരു അളവാണ് മുദ്ദ് എന്നു പറയാം.*

പാപമോചനം തേടിയെങ്കിൽ (തേടിയാലും) لَهُمْ അവർക്കുവേണ്ടി سَبْعِينَ എഴുപത് مَرَّةً പ്രാവശ്യം فَلَن يَغْفِرَ എന്നാൽ പൊറുക്കുകയില്ല തന്നെ اللَّهُ അല്ലാഹു لَهُمْ അവർക്ക് ذَٰلِكَ അത് (കാരണം) بِأَنَّهُمْ അവർ (ആകുന്നു) എന്നതുകൊണ്ടാണ് كَفَرُوا അവർ അവിശ്വസിച്ചിരിക്കുന്നു (എന്നത്) بِاللَّهِ അല്ലാഹുവിൽ وَرَسُولِهِ അവന്റെ റസൂലിലും وَاللَّهُ അല്ലാഹുവാകട്ടെ لَا يَهْدِي അവൻ നേർമാർഗത്തിലാക്കുകയില്ല الْقَوْمَ ജനങ്ങളെ الْفَاسِقِينَ തോന്നിയവാസികളായ, ദുർന്നടപ്പുകാരായ

---

കപടവിശ്വാസികളുടെ സ്വഭാവങ്ങളും ചെയ്തികളും വളരെയധികം അല്ലാഹു എടുത്തുകാണിച്ചുവല്ലോ. അങ്ങിനെയുള്ള അവർക്ക് അല്ലാഹു ഒരിക്കലും പൊറുത്തുകൊടുക്കുകയില്ലെന്നും അതിനുള്ള കാരണം ഇന്നതാണെന്നും അല്ലാഹു അറിയിക്കുന്നു. അവരുടെ പാപമോചനത്തിനുവേണ്ടി നബിﷺ പ്രാർത്ഥിച്ചിട്ട് കാര്യമില്ല. പ്രാർത്ഥിച്ചാലും ഇല്ലെങ്കിലും അല്ലാഹു അവർക്ക് പൊറുക്കുവാൻ പോകുന്നില്ല. കാരണം, അവർ യഥാർഥത്തിൽ അവിശ്വാസികളാകുന്നു. അവിശ്വാസികളുടെ പാപം പൊറുത്തുകൊടുത്തു അവരെ സൻമാർഗികളാക്കിത്തീർക്കുകയെന്നുള്ളത് അല്ലാഹുവിന്റെ നിയമചട്ടത്തിനു നിരക്കാത്തതാകുന്നു. .... إِنَّ اللَّهَ لَا يَغْفِرُ أَن يُشْرَكَ (നിശ്ചയമായും, അല്ലാഹുവിനോട് പങ്കുചേർക്കപ്പെടുന്നതിനെ അവൻ പൊറുക്കുകയില്ല. അതിന്നിപ്പുറമുള്ളത് അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തു കൊടുക്കുന്നതുമാണ്.) എന്ന് സൂഃ നിസാഉ്: 48 ലും 116 ലും അവൻ ആവർത്തിച്ചു പറഞ്ഞിട്ടുള്ളതാണ്.

سَبْعِينَ مَرَّةً (എഴുപതു പ്രാവശ്യം) എന്ന് പറഞ്ഞത് ആ എണ്ണത്തെ കൃത്യമായി ഉദ്ദേശിച്ചു കൊണ്ടല്ല. അധികം പ്രാവശ്യം എന്ന ഉദ്ദേശ്യത്തിലാകുന്നു. മലയാളത്തിൽ നാം, ആധിക്യത്തെ ഉദ്ദേശിച്ചു. 'നൂറും, ആയിരവും,' എന്നൊക്കെ പറയുന്നതുപോലെ, അറബിഭാഷയിൽ 'എഴുപതും, എഴുനൂറു'മൊക്കെ ഉപയോഗിക്കുക സാധാരണമാകുന്നു.

## വിഭാഗം – 11

فَرِحَ ٱلْمُخَلَّفُونَ بِمَقْعَدِهِمْ خِلَٰفَ رَسُولِ ٱللَّهِ وَكَرِهُوٓا۟ أَن يُجَٰهِدُوا۟ بِأَمْوَٰلِهِمْ وَأَنفُسِهِمْ فِى سَبِيلِ ٱللَّهِ وَقَالُوا۟ لَا تَنفِرُوا۟ فِى ٱلْحَرِّ

**﴿81﴾ പിന്നോക്കം നിറുത്തപ്പെട്ടവർ [യുദ്ധയാത്രപോകാതെ പിന്തി നിന്നവർ] അല്ലാഹുവിന്റെ റസൂലിനെതിരായുള്ള അവരുടെ ഇരുപ്പിൽ സന്തോഷം പൂണ്ടിരിക്കുന്നു: തങ്ങളുടെ ധനംകൊണ്ടും, ദേഹങ്ങൾ കൊണ്ടും അല്ലാഹുവിന്റെ മാർഗത്തിൽ സമരം നടത്തുന്നതിനെ അവർ വെറുക്കുകയും ചെയ്തിരിക്കുന്നു: 'നിങ്ങൾ (ഈ)ഉഷ്ണത്തിൽ (യുദ്ധത്തിന്) പുറപ്പെട്ടു പോകേണ്ട' എന്ന് അവർ പറയുകയും ചെയ്തു.**

قُلۡ نَارُ جَهَنَّمَ أَشَدُّ حَرًّاۚ لَّوۡ كَانُواْ يَفۡقَهُونَ ﴿٨١﴾

പറയുക: 'ജഹന്നമിന്റെ [നരകത്തിന്റെ] അഗ്നി, കൂടുതൽ ഉഷ്ണം കഠിനമായതാണ്.' അവർ(കാര്യം) ഗ്രഹിക്കുമായിരുന്നെങ്കിൽ!

فَلۡيَضۡحَكُواْ قَلِيلاً وَلۡيَبۡكُواْ كَثِيرًا جَزَآءَۢ بِمَا كَانُواْ يَكۡسِبُونَ ﴿٨٢﴾

﴾82﴿ അതിനാൽ, അവർ അല്പം ചിരിച്ചുകൊള്ളട്ടെ, അധികം കരയുകയും ചെയ്തുകൊള്ളട്ടെ, അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിന് ഫലമായിട്ട്!

---

﴾81﴿ فَرِحَ സന്തോഷം കൊണ്ടു, ആഹ്ലാദിച്ചു الْمُخَلَّفُونَ പിന്നോക്കം നിറുത്തപ്പെട്ടവർ(പിന്തിനിന്നവർ) بِمَقْعَدِهِمْ അവരുടെ ഇരിപ്പുകൊണ്ട്, ഇരിപ്പിടത്തിൽ خِلَافَ എതിരിൽ رَسُولِ اللَّهِ അല്ലാഹുവിന്റെ റസൂലിന്റെ وَكَرِهُوا അവർ വെറുക്കുകയും ചെയ്തു أَنْ يُجَاهِدُوا അവർ സമരം ചെയ്യുന്നതിനെ بِأَمْوَالِهِمْ അവരുടെ സ്വത്തുക്കൾ (ധനം) കൊണ്ട് وَأَنْفُسِهِمْ അവരുടെ സ്വന്തങ്ങൾ (ദേഹങ്ങൾ) കൊണ്ടും فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ وَقَالُوا അവർ പറയുകയും ചെയ്തു لَا تَنْفِرُوا നിങ്ങൾ (യുദ്ധത്തിന്) പുറപ്പെട്ടു പോകരുത് فِي الْحَرِّ ഉഷ്ണത്തിൽ, ചൂടിൽ قُلْ നീ പറയുക نَارُ جَهَنَّمَ ജഹന്നമിന്റെ അഗ്നി (തീ) أَشَدُّ ഏറ്റം കഠിനമായത് حَرًّا ചൂട്, ഉഷ്ണം لَوْ كَانُوا അവരായിരുന്നെങ്കിൽ يَفْقَهُونَ (കാര്യം) ഗ്രഹിക്കും. ﴾82﴿ فَلْيَضْحَكُوا അതിനാൽ അവർ ചിരിച്ചു കൊള്ളട്ടെ قَلِيلًا കുറച്ച്, അൽപം وَلْيَبْكُوا അവർ കരയുകയും ചെയ്യട്ടെ كَثِيرًا വളരെ, അധികം جَزَاءً പ്രതിഫലമായിട്ട് بِمَا كَانُوا അവർ ആയിരുന്നത് يَكْسِبُونَ അവർ തൊഴിലാക്കുക (സമ്പാദിക്കുക- പ്രവർത്തിക്കുക. ചെയ്തുവെക്കുക)

---

ഉഷ്ണം ശക്തമായിരുന്ന അക്കാലത്ത് തബൂക്കിലേക്കുള്ള യാത്രയുടെ വിഷമങ്ങളും മറ്റും പറഞ്ഞു റസൂൽ തിരുമേനിﷺക്കെതിരിൽ പ്രചാരവേല നടത്തുകയും, ചില ഉപായങ്ങളുടെ പേരിൽ യാത്രയിൽ നിന്നൊഴിവായി പിന്തിനിൽക്കുകയും ചെയ്ത കപടവിശ്വാസികൾ, തങ്ങൾ ഒഴിവായതിൽ ആഹ്ലാദം കൊള്ളുകയാണ്. ഈ ആഹ്ലാദം നൈമിഷികമാണ്. തീരാത്ത വ്യസനവും, കഠിനമായ ശിക്ഷയുമാണവർക്ക് ലഭിക്കുവാൻ പോകുന്നത്. ഉഷ്ണത്തിന്റെ കാര്യമാണല്ലോ അവർ പൊക്കിപ്പിടിച്ചിരുന്നത്. എന്നാൽ, അവർക്ക് അനുഭവിക്കാനിരിക്കുന്ന നരകാഗ്നിയുടെ ഉഷ്ണം അതിനെക്കാൾ എത്രയോ കഠിനതരമാണെന്ന് അവർ ഓർത്തിരിക്കട്ടെ. അവരുടെ സന്തോഷവും ചിരിയുമൊക്കെ ഒന്ന് കുറച്ചു പകരം അധികമായി കരയുകയും വ്യസനിക്കുകയുമാണവർ ചെയ്യേണ്ടത്. അവരുടെ സ്വന്തം ചെയ്തികൾ തന്നെയാണ് അതിന് കാരണവും എന്ന് സാരം. ഇഹലോകത്തുള്ള അഗ്നിയേക്കാൾ എഴുപതു മടങ്ങ് ഉഷ്ണമേറിയതാണ് നരകാഗ്നിയെന്ന് നബിﷺ പറഞ്ഞതായി പ്രബലമായ പല ഹദീഥുകളിലും വന്നിട്ടുള്ളത് സ്മരണീയമാകുന്നു.

فَإِن رَّجَعَكَ ٱللَّهُ إِلَىٰ طَآئِفَةٍ مِّنْهُمْ فَٱسْتَـْٔذَنُوكَ لِلْخُرُوجِ فَقُل لَّن تَخْرُجُوا۟ مَعِىَ أَبَدًا وَلَن تُقَـٰتِلُوا۟ مَعِىَ عَدُوًّا ۖ

**﴾83﴿ (നബിയേ) എനി അവരിൽപ്പെട്ട വല്ല വിഭാഗത്തിന്റെ അടുക്കലേക്കും നിന്നെ അല്ലാഹു മട(ക്കി അയ)ക്കുന്നപക്ഷം. എന്നിട്ട് (വല്ല പടയെടുപ്പിലും) പുറപ്പെടുവാൻ അവർ നിന്നോട് സമ്മതം തേടുകയും ചെയ്തു(വെങ്കിൽ), എന്നാൽ നീ പറയുക: 'നിങ്ങൾ ഒരിക്കലും എന്റെ കൂടെ പുറപ്പെട്ടുപോരുകയില്ലതന്നെ; എന്റെ കൂടെ നിങ്ങൾ ഒരു ശത്രുവോടും യുദ്ധം ചെയ്യുകയുമില്ല തന്നെ.**

إِنَّكُمْ رَضِيتُم بِٱلْقُعُودِ أَوَّلَ مَرَّةٍ فَٱقْعُدُوا۟ مَعَ ٱلْخَـٰلِفِينَ ﴿٨٣﴾

**നിങ്ങൾ ആദ്യത്തെ പ്രാവശ്യം (പോരാതെ) ഇരിക്കുന്നതിന് തൃപ്തിപ്പെടുകയാണ് ചെയ്തത്. ആകയാൽ, പിന്തി നിൽക്കുന്നവരോടൊപ്പം നിങ്ങൾ ഇരുന്നു കൊള്ളുവിൻ.**

---

﴾83﴿ فَإِنْ رَجَعَكَ എനി നിന്നെ മടക്കിയെങ്കിൽ, മടക്കുന്നപക്ഷം اللهُ അല്ലാഹു إِلَىٰ طَائِفَةٍ ഒരു വിഭാഗത്തിലേക്കും, വല്ല കൂട്ടരിലേക്കും, مِنْهُمْ അവരിൽപെട്ട فَاسْتَأْذَنُوكَ എന്നിട്ടവർ നിന്നോട് സമ്മതം തേടി(യെങ്കിൽ) لِلْخُرُوجِ പുറപ്പെടുവാൻ فَقُلْ എന്നാൽ (അപ്പോൾ) നീ പറയുക لَنْ تَخْرُجُوا നിങ്ങൾ പുറപ്പെട്ടുപോരുകയില്ലതന്നെ مَعِيَ എന്നോടൊപ്പം أَبَدًا ഒരിക്കലും, എക്കാലവും وَلَنْ تُقَاتِلُوا നിങ്ങൾ യുദ്ധം ചെയ്യുകയുമില്ല തന്നെ مَعِيَ എന്നോടൊപ്പം عَدُوًّا ഒരു ശത്രുവോടും إِنَّكُمْ رَضِيتُمْ നിശ്ചയമായും നിങ്ങൾ തൃപ്തിപ്പെട്ടു بِالْقُعُودِ ഇരുത്തത്തിന് أَوَّلَ مَرَّةٍ ആദ്യത്തെ (ഒന്നാം) പ്രാവശ്യം فَاقْعُدُوا അതിനാൽ നിങ്ങൾ ഇരുന്നുകൊള്ളുക مَعَ الْخَالِفِينَ പിന്തിയവരോടുകൂടി.

---

തബൂക്കിൽ നിന്ന് നബി ﷺ മദീനായിൽ മടങ്ങി എത്തിയ ശേഷം പിന്നീടുണ്ടായേക്കാവുന്ന വല്ല പടയെടുപ്പു യാത്രയിലും പങ്കെടുക്കുവാൻ അവർ -തബൂക്കിലേക്ക് പോകാതെ മാറിനിന്ന കപടവിശ്വാസികൾ- അനുവാദം ചോദിച്ചാൽ അവരെ അതിനനുവദിക്കരുതെന്ന് അല്ലാഹു നബി ﷺ യോട് കൽപിക്കുന്നു. സത്യവിശ്വാസികളിൽ നിന്ന് അവരെ വേർതിരിച്ചു കാട്ടി അപമാനിക്കുകമാത്രമല്ല ഇതിലടങ്ങിയതത്വം. അവർ കൂട്ടത്തിൽ പങ്കെടുക്കുന്ന പക്ഷം കുത്തിത്തിരുപ്പുകളുണ്ടാക്കി നബി ﷺ ക്കും, മുസ്ലിംകൾക്കും സൈ്വരക്കേടുണ്ടാക്കുവാനും അവർ ശ്രമിക്കുമല്ലോ. തബൂക്കിലേക്കുള്ള പടയെടുപ്പിൽ പങ്കെടുക്കുവാൻ നിങ്ങളെ ക്ഷണിച്ചപ്പോൾ, അതിന് കൂട്ടാക്കാതെ ഒഴിഞ്ഞുമാറുകയാണ് നിങ്ങൾ ചെയ്തത്. അപ്പോഴായിരുന്നു നിങ്ങൾ പോരേണ്ടിയിരുന്ന ആവശ്യം കൂടുതലായുണ്ടായിരുന്നത്. അതുകൊണ്ട് മേലിൽ ഒരിക്കലും നിങ്ങൾ എന്റെ ഒന്നിച്ചു യാത്രകളിൽ പങ്കെടുക്കുകയോ, ശത്രുക്കളുമായി യുദ്ധം നടത്തുകയോ ചെയ്യുകയില്ല. അഥവാ, അതിന് നിങ്ങളെ അനുവദിക്കുകയില്ല. സൈന്യ നടപടികളിൽ പങ്കെടുക്കാ

ത്തവരായ സ്ത്രീകൾ, കുട്ടികൾ, വൃദ്ധൻമാർ മുതലായവരുടെ കൂട്ടത്തിൽ നിങ്ങളും നാട്ടിൽതന്നെ മുടങ്ങിയിരുന്നുകൊള്ളുക. അങ്ങിനെയാണല്ലോ നിങ്ങൾ ചെയ്തത്. മേലിലും അങ്ങനെതന്നെ മതി. ഇവ്വിധം അവരോട് പറയുവാൻ നബിﷺയോട് അല്ലാഹു കൽപിക്കുകയും ചെയ്യുന്നു.

وَلَا تُصَلِّ عَلَىٰٓ أَحَدٍ مِّنْهُم مَّاتَ أَبَدًا وَلَا تَقُمْ عَلَىٰ قَبْرِهِۦٓ

﴾84﴿ **(നബിയേ) അവരിൽ നിന്ന് മരണപ്പെട്ടതായ ഒരാളുടെ പേരിലും നീ നമസ്കരിക്കുകയും ചെയ്യരുത്; അവന്റെ ഖബ്റിങ്കൽ നിൽക്കുകയും ചെയ്യരുത്.**

إِنَّهُمْ كَفَرُوا۟ بِٱللَّهِ وَرَسُولِهِۦ وَمَاتُوا۟ وَهُمْ فَٰسِقُونَ ﴿٨٤﴾

**(കാരണം) നിശ്ചയമായും അവർ അല്ലാഹുവിലും അവന്റെ റസൂലിലും അവിശ്വസിച്ചിരിക്കുന്നു; അവർ തോന്നിയവാസികളായുംകൊണ്ട് മരണപ്പെടുകയും ചെയ്തിരിക്കുന്നു.**

---

﴾84﴿ وَلَا تُصَلِّ നീ നമസ്കരിക്കുകയും ചെയ്യരുത് عَلَىٰٓ أَحَدٍ ഒരാളുടെമേലും مِّنْهُم അവരിൽ നിന്ന് مَاتَ മരണപ്പെട്ട أَبَدًا ഒരിക്കലും وَلَا تَقُمْ നീ നിൽക്കുകയും അരുത് عَلَىٰ قَبْرِهِ അവന്റെ ഖബ്റിങ്ങൽ إِنَّهُمْ നിശ്ചയമായും അവർ كَفَرُوا അവിശ്വസിച്ചിരിക്കുന്നു بِاللَّهِ അല്ലാഹുവിൽ وَرَسُولِهِ അവന്റെ റസൂലിലും وَمَاتُوا അവർ മരണപ്പെടുകയും ചെയ്തിരിക്കുന്നു وَهُمْ അവരാകട്ടെ, അവരായിരിക്കെ فَاسِقُونَ തോന്നിയവാസികൾ

---

കപടവിശ്വാസികൾക്കുവേണ്ടി പാപമോചനം തേടിയിട്ടു കാര്യമില്ല, അല്ലാഹു അവർക്ക് പൊറുത്തുകൊടുക്കുകയില്ല. അവരെ മേലിൽ യുദ്ധയാത്രകളിൽ പങ്കെടുക്കാൻ അനുവദിച്ചുകൂടാ എന്നൊക്കെ മുമ്പ് കല്പിച്ചു.അവർ മരണപ്പെട്ടാൽപോലും അവരെ മുസ്‌ലിം കളിൽനിന്ന് ഒറ്റപ്പെടുത്തണമെന്ന് ഈ വചനത്തിൽ കൽപിക്കുന്നു. മുസ്‌ലിംകൾ മരണപ്പെട്ടാൽ ജനാസ നമസ്കാരം നടത്തേണ്ടതുണ്ടല്ലോ. മരണപ്പെട്ട ആളുടെ പാപമോചനതതിനും, അയാൾക്ക് അല്ലാഹുവിന്റെ കാരുണ്യത്തിനും വേണ്ടിയുള്ള പ്രാർത്ഥനയാണത്. ഇവർ പുറമെ മുസ്‌ലിംകളായി അഭിനയിക്കുന്നുവെങ്കിലും യഥാർഥത്തിൽ അവിശ്വാസികളാണ്. അവിശ്വാസത്തിൽ നിന്ന് പശ്ചാത്തപിച്ചു മടങ്ങാതെയാണവർ മരണമടയുന്നതും. അതുകൊണ്ടാണ് അവരുടെ പേരിൽ നമസ്കാരം നടത്തുകയും, അവരുടെ ഖബ്റുകളുടെ അടുക്കൽ നിൽക്കുകയും ചെയ്യരുതെന്ന് കൽപിക്കുന്നതെന്നുകൂടി അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു.

'നമസ്കാരം' കൊണ്ടു ഇവിടെ ഉദ്ദേശ്യം ജനാസ നമസ്കാരമാണെന്ന് വ്യക്തമാണ്. 'ഖബറിങ്കൽ നിൽക്കുക' എന്നതിന്റെ വിവക്ഷ രണ്ടു പ്രകാരത്തിലായിരിക്കാവുന്നതാണ്.

(1) ജനാസയോടൊപ്പം പോകുകയും, മറമാടുന്നതുവരെയുള്ള കാര്യങ്ങളിൽ പങ്കെടുക്കുകയുംചെയ്യുക.

(2) മറമാടിയശേഷം, മരണപ്പെട്ട ആൾക്കുവേണ്ടി താഴെ കാണുന്ന പ്രകാരം ഖബ്റി

ങ്കൽ വെച്ചു പ്രാർഥന നടത്തുക. ഒരു പക്ഷേ, രണ്ടും ഉദ്ദേശിക്കപ്പെട്ടിരിക്കുവാനും ഇട യുണ്ട്. അല്ലാഹുവിനറിയാം. ഉഥ്മാൻ (റ) പ്രസ്താവിച്ചതായി ഇപ്രകാരം വന്നിരിക്കുന്നു: മയ്യിത്ത് (മരണപ്പെട്ട ആൾ) മറമാടപ്പെട്ടു കഴിഞ്ഞാൽ നബി ﷺ അതിന്റെ അടുക്കൽ നിൽക്കുകയും, എന്നിട്ട് ഇപ്രകാരം പറയുകയും ചെയ്യും: നിങ്ങളുടെ സഹോദരനുവേണ്ടി നിങ്ങൾ പാപമോചനം തേടുകയും, അവനുവേണ്ടി 'തഥ്ബീത്തി' നെ ചോദിക്കുകയും ചെയ്യുവിൻ. കാരണം, അവൻ ഇപ്പോൾ ചോദ്യം ചെയ്യപ്പെടുന്നതാണ്.' (ദാ;ഹാ; ബസ്സാർ.) മരണപ്പെട്ട ആളോട് ക്വബ്റിൽ വെച്ചു മലക്കുകൾ ചോദ്യം ചെയ്യുമെന്നു പല ഹദീഥുക ളിലും സ്ഥാപിതമായതാകുന്നു.**(*)** ആ ചോദ്യവേളയിലും മറ്റും പതറിപ്പോകാതെ ശരി യായ മറുപടി നൽകുമാറുള്ള സ്ഥൈര്യവും ഉറപ്പും അദ്ദേഹത്തിന് നൽകുവാൻ വേണ്ടി യുള്ള പ്രാർഥനക്കാണ് 'തഥ്ബീത്ത്'(**تَثْبِيت**) നെ ചോദിക്കുക എന്ന് പറഞ്ഞതുകൊണ്ടു വിവക്ഷ. (കൂടുതൽ വിവരം സൂറഃ ഇബ്റാഹീം, 27-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വരുന്നതാണ്.)**إن شاء الله**

ഈ ആയത്ത് അവതരിച്ചതിനു ശേഷം കപടവിശ്വാസികളുടെ പേരിൽ നബി ﷺ ജനാസ നമസ്കരിക്കുകയുണ്ടായിട്ടില്ല. ഒരു വ്യക്തി കപടവിശ്വാസിയാണെന്ന് തീരുമാ നിക്കുവാൻ വഹ്‌യ് മുഖാന്തരമോ, അല്ലെങ്കിൽ- സൂഃ മുഹമ്മദ് 30-ാം വചനത്തിൽ പറ യുന്നതുപോലെ-അവരിൽ കാണാവുന്ന ചില പ്രത്യേക ലക്ഷണങ്ങൾ മുഖേനയോ നബി ﷺ ക്ക് മനസ്സിലാക്കുവാൻ കഴിഞ്ഞേക്കും. എന്നാൽ, നബി ﷺ യുടെ ശേഷം. നബി ﷺ യിൽ നിന്ന് വ്യക്തമായ വല്ല അറിവും നേരത്തേ കിട്ടിയിട്ടുണ്ടെങ്കിൽ മാത്രമേ സ്വഹാബികൾക്കുപോലും ഇന്ന ആൾ കപടവിശ്വാസിയാണെന്ന് തീരുമാനിച്ച് നമ സ്കാരം നടത്താതിരിക്കുവാൻ സാധ്യമാകുകയുള്ളൂ. തബൂക്കിൽ നിന്ന് മടങ്ങിപ്പോരു മ്പോൾ, നബി ﷺ യെ ഒരു അപകടത്തിൽപെടുത്തി കൊലപ്പെടുത്തുവാൻ ഗൂഢാലോ ചന നടത്തി പരാജയപ്പെട്ട പന്ത്രണ്ട് കപടവിശ്വാസികളെപ്പറ്റി ഹുദൈഫത്തുബ്നുൽ യമാൻ (റ) എന്ന സ്വഹാബിക്ക് നബി ﷺ സ്വകാര്യമായി അറിയിച്ചുകൊടുക്കുകയും, അത് പരസ്യമാക്കരുതെന്ന് അദ്ദേഹത്തോട് പറയുകയും ഉണ്ടായ വിവരം അൽപം മുമ്പ് നാം ഉദ്ധരിച്ചുവല്ലോ. **(**)** അതുകൊണ്ട് കപടവിശ്വാസിയാണെന്ന് സംശയിക്കപ്പെടുന്ന ആളെ പ്പറ്റി ഹുദൈഫഃ (റ) സ്വീകരിക്കുന്ന നിലപാടെന്താണെന്ന് അറിഞ്ഞതിന് ശേഷമേ ഉമർ(റ) അയാളുടെ പേരിൽ ജനാസ നമസ്കരിച്ചിരുന്നുള്ളൂവെന്ന് വാക്വിദീ (റ)യുടെ രിവായ ത്തിൽ പറഞ്ഞിട്ടുള്ളത് പ്രസ്താവ്യമത്രെ.

കപടവിശ്വാസികൾ (മുനാഫിക്വുകൾ) എല്ലാ കാലത്തും ഉണ്ടെന്നുള്ളതിൽ സംശയ മില്ല. കപടവിശ്വാസികളുടെ സ്വഭാവങ്ങളും ചെയ്തികളുമായി ക്വുർആനിലും ഹദീഥിലും പ്രസ്താവിക്കപ്പെട്ട മിക്കകാര്യങ്ങളും എല്ലാ കാലത്തെ കപടവിശ്വാസികളിലും ഉണ്ടാ യിരിക്കുകയും ചെയ്യും. എങ്കിലും യാതൊരു വ്യാഖ്യാനത്തിനും ഒഴികഴിവിനും ഇടമി ല്ലാതിരിക്കത്തക്കവണ്ണം സ്പഷ്ടമായ 'കുഫ്ർ' (അവിശ്വാസം) വെളിപ്പെട്ടു കണ്ടാലല്ലാതെ, വ്യക്തികളെ അവിശ്വാസികളായി വിധി കൽപിക്കുവാൻ പാടില്ലാത്തതാണ്. അത് വെളി

***(*) വിശദവിവരത്തിനു ക്വബ്റിലെ സ്ഥിതിഗതികളെസ്സംബന്ധിച്ചു സൂ:യാസീനി നുശേഷം കൊടുത്തിട്ടുള്ള വ്യാഖ്യാനക്കുറിപ്പ് നോക്കുക.***

***(**) ഹുദൈഫഃ (റ)ക്ക് മാത്രം അറിയാവുന്ന ഒരു രഹസ്യമായിരുന്നു അത്. അതു കൊണ്ടാണ് അദ്ദേഹത്തെപ്പറ്റി റസൂൽ തിരുമേനി ﷺ യുടെ രഹസ്യക്കാരൻ ( صَاحب سرّ رسول الله) എന്ന് പറയപ്പെടുന്നതും. إبن كثير***

പ്പെടാത്ത കാലത്തോളം നിയമപരമായ വിഷയങ്ങളിൽ അവരെയും മുസ്‌ലിംകളായി ഗണിക്കുവാനേ നബി ﷺ യുടെ കാലശേഷം നിവൃത്തിയുള്ളൂ. ജാഹിലിയ്യത്തിലും ശിർക്കിലുമായിരുന്ന ആളുകൾ – അവർക്ക് നബി ﷺ യിലോ, ക്വുർആനിലോ, ഇസ്‌ലാമിലോ ഒന്നുംതന്നെ വിശ്വാസമില്ലാതെ– താൽക്കാലികമായ ചില കാര്യലാഭങ്ങളെ മുൻനിർത്തി ഇസ്‌ലാമിന്റെ സാക്ഷി മൊഴിനൽകി (ശഹാദത്ത് കലിമ ചൊല്ലി) ഇസ്‌ലാമിൽ കടന്നു കൂടിയവരാണ് നബി ﷺ യുടെ കാലത്തുണ്ടായിരുന്ന കപടവിശ്വാസികൾ. അവർക്ക് ഇസ്‌ലാമിന്റെ നേരെയുള്ള യഥാർഥ മനഃസ്ഥിതി അവരുടെ വാക്കുകളിൽ നിന്നും പ്രവൃത്തികളിൽ നിന്നും എത്രമാത്രം പ്രകടമായിരുന്നുവെന്ന വസ്തുത ഈ സൂറത്തിലെയും മറ്റും നിരവധി ക്വുർആൻ വചനങ്ങളാൽ അറിയപ്പെട്ടതാകുന്നു. എന്നിട്ടുപോലും അവർക്ക് വേണ്ടി പാപമോചനം തേടരുതെന്നും, അവരുടെ പേരിൽ നമസ്കരിക്കരുതെന്നും പോലെയുള്ള കൽപനകൾ വരുന്നതുവരേക്കും ബാഹ്യത്തിൽ മുസ്‌ലിംകളോടെന്നപോലെ അവരോടും പെരുമാറുകയാണ് നബി ﷺ ചെയ്തത്. ഇന്നത്തെ കപടവിശ്വാസികളെപ്പറ്റി പൊതുവെ പറയുകയാണെങ്കിൽ, അവരിൽ ബഹുഭൂരിഭാഗവും ഇസ്‌ലാമിൽ പാടെ വിശ്വാസമില്ലാത്തവരായിരിക്കുകയില്ല. വിശ്വാസത്തിന്റെ ദൗർബല്യം, അജ്ഞത, സ്വേച്ഛാപരമോ ഐഹികമോ ആയ താൽപര്യങ്ങൾ എന്നിങ്ങനെ ചില കാരണങ്ങളാൽ ഇസ്‌ലാമിക നിയമങ്ങളെ അവഗണിച്ചു പാപങ്ങളിൽ മുഴുകിയവരായിരിക്കും അവർ. മറ്റൊരുവിധത്തിൽ പറഞ്ഞാൽ നബി ﷺ യുടെ കാലത്ത് കാപട്യം, വിശ്വാസത്തിലുള്ള കാപട്യം ( **نفاق الايمان** ) ആയിരുന്നു. പിൽക്കാലത്തെ കാപട്യം അനുഷ്ഠാനത്തിലുള്ള കാപട്യം ( **نفاق العمل** ) ആകുന്നു. കപടവിശ്വാസികളെ സംബന്ധിക്കുന്ന താക്കീതുകളിലും ആക്ഷേപങ്ങളിലും ഏറെക്കുറെ രണ്ടുതരം കപടവിശ്വാസികളും ഉൾപ്പെടുന്നതാണു താനും.

സന്ദർഭവശാൽ മറ്റൊരു സംഗതികൂടി ഇവിടെ ചൂണ്ടിക്കാട്ടുന്നത് നന്നായിരിക്കും. അതായത് ക്വുർആനിലും ഹദീഥിലും സാധാരണ ഉപയോഗിച്ചു കാണപ്പെടാറുള്ള ഒരു വാക്കാണ് **فَاسق** (ഫാസിക്വ്) 'തോന്നിയവാസി', ദുർന്നടപ്പുകാരൻ, ധിക്കാരി, അനുസരണം കെട്ടവൻ' എന്നൊക്കെയാണിതിനു വാക്കർഥം. ക്വുർആനിൽ ഈ വാക്ക് പലപ്പോഴും ഉപയോഗിച്ചു കാണുന്നത് 'കാഫിറി' നെയും മുനാഫിക്വിനെയും ഉദ്ദേശിച്ചാകുന്നു. ഈ വചനത്തിലെ അവസാനവാക്യം തന്നെ ഇതിന് ഉദാഹരണമാകുന്നു. 'കപടവിശ്വാസികൾ തന്നെയാണ് ഫാസിക്വുകൾ' എന്ന് 67-ാം വചനത്തിലും നാം കണ്ടു. മറ്റൊരു സ്ഥലത്ത് അല്ലാഹുവിനെ മാത്രം ആരാധിക്കുന്നതിനെയും, അവനോട് യാതൊന്നിനെയും പങ്കുചേർക്കാതിരിക്കുന്നതിനെയും കുറിച്ചു പ്രസ്താവിച്ചുകൊണ്ട് അല്ലാഹു പറയുന്നു: 'അതിന് ശേഷം ആർ വിശ്വസിച്ചുവോ അവർതന്നെയാണ് ഫാസിക്വുകൾ' (നൂർ: 55) വേറെയും ധാരാളം ഉദാഹരണങ്ങൾ ഇതിന് കാണാം. അപ്പോൾ ക്വുർആന്റെ ഭാഷയിൽ **فَاسق** (ഫാസിക്വ്) എന്ന വാക്ക് 'കാഫിറി'ന് തുല്യമായ ഒരർഥത്തിൽ -അതിനെക്കാൾ ശക്തിയായ ഒരർഥത്തിൽ -ഉള്ളതാണെന്ന് കാണാവുന്നതാണ്. എന്നാൽ, മുസ്‌ലിംകൾക്കിടയിൽ പിൽക്കാലത്ത് പൊതുവെ അറിയപ്പെട്ടുവരുന്നതും പിൽക്കാല മതസാഹിത്യങ്ങളിൽ സാധാരണ ഉപയോഗിക്കപ്പെട്ടു വരുന്നതും നോക്കുമ്പോൾ 'ഫാസിക്വ്' എന്ന വാക്ക് കുറേക്കൂടി ലഘുവായ ഒരർഥത്തിലാണ് ഗണിക്കപ്പെട്ടുവരുന്നത്. അഥവാ ഏതെങ്കിലും ഒരു മഹാപാപം ചെയ്തവൻ, അല്ലെങ്കിൽ ചെറുപാപങ്ങൾ ചെയ്യുക പതിവാക്കിയവൻ എന്ന ഒരു സാങ്കേതികാർഥത്തിലാണ് അത് ഉപയോഗിക്ക

പ്പെടുന്നത്. ക്വുര്‍ആന്റെ പ്രയോഗം ഈ അര്‍ഥത്തിലല്ലെന്നും, ഒരു കൂട്ടരെപ്പറ്റി അത് 'ഫാസിക്വു'കള്‍ എന്ന് പറയുമ്പോള്‍ അത് ഈ അര്‍ഥത്തെക്കാള്‍ വളരെ ഗൗരവമേറിയ ഒരു അര്‍ഥത്തിലാണെന്നും മനസ്സിലാക്കേണ്ടതാകുന്നു. 'ഫിസ്ക്വി' ന്റെയും 'നിഫാക്വി' ന്റെയും (തോന്നിയവാസത്തിന്റെയും കാപട്യത്തിന്റെയും) കെടുതികളില്‍ അകപ്പെടാതെ അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീന്‍. യഥാര്‍ഥ സത്യവിശ്വാസികളില്‍ അവന്‍ നമ്മെയെല്ലാം ഉള്‍പ്പെടുത്തി അനുഗ്രഹിക്കുകയും ചെയ്യട്ടെ. ആമീന്‍.

وَلَا تُعْجِبْكَ أَمْوَٰلُهُمْ وَأَوْلَـٰدُهُمْ ۚ إِنَّمَا يُرِيدُ ٱللَّهُ أَن يُعَذِّبَهُم بِهَا فِى ٱلدُّنْيَا وَتَزْهَقَ أَنفُسُهُمْ وَهُمْ كَـٰفِرُونَ ﴿٨٥﴾

**﴾85﴿ അവരുടെ സ്വത്തുക്കളും, അവരുടെ മക്കളും നിന്നെ ആശ്ചര്യപ്പെടുത്തരുത്. നിശ്ചയമായും, അല്ലാഹു ഉദ്ദേശിക്കുന്നത് അവ മൂലം ഇഹത്തില്‍ അവരെ ശിക്ഷിക്കുവാനും അവര്‍ അവിശ്വാസികളായും കൊണ്ട് അവരുടെ ജീവന്‍ പോകുവാനും തന്നെയാണ്.**

---

﴾85﴿ وَلَاتُعْجِبْكَ നിന്നെ ആശ്ചര്യ (അത്ഭുത)പ്പെടുത്തരുത് أَمْوَالُهُمْ അവരുടെ സ്വത്തുക്കള്‍ (ധനം) وَأَوْلَادُهُمْ അവരുടെ മക്കളും (കുട്ടികളും-സന്താനങ്ങളും) إِنَّمَا يُرِيدُ നിശ്ചയമായും ഉദ്ദേശിക്കുകതന്നെ ചെയ്യുന്നു اللَّهُ അല്ലാഹു أَنْ يُعَذِّبَهُمْ അവരെ ശിക്ഷിക്കുവാന്‍ (തന്നെ) بِهَا അവകൊണ്ട് (മൂലം-നിമിത്തം) فِي الدُّنْيَا ഇഹത്തില്‍ وَتَزْهَقَ പോകു(നശിക്കു)വാനും أَنْفُسُهُمْ അവരുടെ ആത്മാക്കള്‍ (ദേഹങ്ങള്‍ -ജീവന്‍) وَهُمْ അവരായിക്കൊണ്ട് كَافِرُونَ അവിശ്വാസികള്‍.

---

കഴിഞ്ഞ 55-ാം വചനത്തിലെ ആശയം ഈവചനത്തില്‍ വീണ്ടും ആവര്‍ത്തിച്ചുറപ്പിച്ചിരിക്കുകയാണ്. ആ വചനത്തിന്റെ വ്യാഖ്യാനം ഇവിടെയും ഓര്‍മിക്കുക.

وَإِذَآ أُنزِلَتْ سُورَةٌ أَنْ ءَامِنُوا۟ بِٱللَّهِ وَجَـٰهِدُوا۟ مَعَ رَسُولِهِ ٱسْتَـْٔذَنَكَ أُو۟لُوا۟ ٱلطَّوْلِ مِنْهُمْ وَقَالُوا۟ ذَرْنَا نَكُن مَّعَ ٱلْقَـٰعِدِينَ ﴿٨٦﴾

**﴾86﴿ അല്ലാഹുവില്‍ വിശ്വസിക്കുകയും, അവന്റെ റസൂലിന്റെ കൂടെ സമരം ചെയ്യുകയും ചെയ്യുവീന്‍ എന്ന് വല്ല 'സൂറത്തും' [അധ്യായവും] അവതരിച്ചാല്‍, അവരില്‍ നിന്ന് ശേഷിയുള്ളവര്‍ നിന്നോട് സമ്മതം ചോദിക്കുന്നതാണ്. അവര്‍ പറയുകയും ചെയ്യും; 'ഞങ്ങളെ വിട്ടേക്കണം. ഞങ്ങള്‍ (പോരാതെ) ഇരിക്കുന്നവരോടൊപ്പം ആയിക്കൊള്ളാം.**

---

﴾86﴿ وَإِذَاأُنْزِلَتْ അവതരിപ്പിക്കപ്പെട്ടാല്‍ سُورَةٌ വല്ല സൂറത്തും, ഒരു അധ്യായം

أَنْ آمِنُوا നിങ്ങൾ വിശ്വസിക്കുവിൻ എന്ന് بِاللَّهِ അല്ലാഹുവിൽ وَجَاهِدُوا നിങ്ങൾ സമരം ചെയ്യുകയും ചെയ്യുവിൻ مَعَ رَسُولِهِ അവന്റെ റസൂലിന്റെ കൂടെ اسْتَأْذَنَكَ നിന്നോട് സമ്മതം (അനുമതി) തേടും, സമ്മതം തേടുകയായി أُولُو الطَّوْلِ കഴിവ് (ശേഷി-ധന്യത-യോഗ്യത) ഉള്ളവർ مِنْهُمْ അവരിൽ നിന്ന് وَقَالُوا അവർ പറയുകയും ചെയ്യും. ذَرْنَا ഞങ്ങളെ വിട്ടേക്കുക نَكُنْ ഞങ്ങൾ ആയിക്കൊള്ളാം, ആയിരിക്കട്ടെ مَعَ الْقَاعِدِينَ ഇരിക്കുന്നവരോടൊപ്പം.

---

رَضُوا۟ بِأَن يَكُونُوا۟ مَعَ ٱلْخَوَالِفِ وَطُبِعَ عَلَىٰ قُلُوبِهِمْ فَهُمْ لَا يَفْقَهُونَ ﴿٨٧﴾

﴾87﴿ **(യുദ്ധത്തിനുപോകാതെ) പിന്തിനിൽക്കുന്ന സ്ത്രീകളുടെ കൂടെയായിരിക്കുവാൻ അവർ തൃപ്തിപ്പെട്ടിരിക്കുകയാണ്. അവരുടെ ഹൃദയങ്ങളുടെ മേൽ മുദ്രകുത്തപ്പെടുകയും ചെയ്തിരിക്കുന്നു. അതിനാൽ അവർ കാര്യം ഗ്രഹിക്കുന്നില്ല.**

---

﴾87﴿ رَضُوا അവർ തൃപ്തിപ്പെട്ടു بِأَنْ يَكُونُوا അവരായിരിക്കുന്നതിന് مَعَ الْخَوَالِفِ പിന്തിനിൽക്കുന്ന സ്ത്രീകളുടെ കൂടെ (നൻമയില്ലാത്ത) പിന്നോക്കക്കാരുടെ ഒപ്പം وَطُبِعَ മുദ്രകുത്തപ്പെടുകയും ചെയ്തിരിക്കുന്നു عَلَى قُلُوبِهِمْ അവരുടെ ഹൃദയങ്ങളുടെ മേൽ فَهُمْ അതിനാൽ അവർ لَا يَفْقَهُونَ ഗ്രഹിക്കുകയില്ല, ഗ്രഹിക്കുന്നില്ല.

---

അല്ലാഹുവിൽ വിശ്വസിച്ചുകൊണ്ട് റസൂലിനോടൊപ്പം അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യണമെന്ന് കൽപിക്കുന്ന ക്വുർആൻ വചനങ്ങൾ വല്ലതും അവതരിക്കുമ്പോഴേക്കും അവർക്ക് വിറളിയായി. അതിൽ നിന്ന് എങ്ങിനെയെങ്കിലും ഒഴിവായിക്കിട്ടുവാൻ അവർ റസൂൽ തിരുമേനിﷺയെ സമീപിച്ച് ഒഴികഴിവുകൾ നിരത്തി അനുവാദം തേടും. യുദ്ധങ്ങളിൽ പങ്കെടുക്കാറില്ലാത്തവരാണല്ലോ സ്ത്രീകൾ. അവരോടൊപ്പം വീട്ടിൽ തന്നെ അടങ്ങിയിരിക്കുവാനാണ് അവർക്കിഷ്ടം. ആണുങ്ങളെപ്പോലെ പുറത്തിറങ്ങി ശത്രുക്കളെ നേരിടുന്നത് അവർക്കിഷ്ടമില്ല. വേണ്ടതൊന്നും ഉള്ളോട്ടു പ്രവേശിക്കാത്തവിധം അവരുടെ ഹൃദയങ്ങൾ നിഷ്ചേഷ്ടമായിരിക്കുകയാണ് എന്ന് സാരം. (ഹൃദയങ്ങളുടെ മേൽ മുദ്രകുത്തി' എന്നതുപോലെയുള്ള പ്രയോഗങ്ങളുടെ താൽപര്യം ഒന്നിലധികം പ്രാവശ്യം മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുണ്ട്.)

**خَوَالِف** (ഖവാലിഫ്) എന്ന വാക്കിനാണ് 'പിന്തി നിൽക്കുന്ന സ്ത്രീകൾ' എന്ന് നാം അർഥം കൊടുത്തിരിക്കുന്നത്. അതിന് നൻമയില്ലാത്തവരും പിന്നോക്കം നിൽക്കുന്നവരുമായ ആളുകൾ എന്നും അർഥം വരാവുന്നതാണ്. രണ്ടായാലും ഉദ്ദേശ്യം വ്യക്തമാണല്ലോ.

لَٰكِنِ ٱلرَّسُولُ وَٱلَّذِينَ ءَامَنُوا۟

﴾88﴿ **പക്ഷേ, റസൂലും അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരുമാകട്ടെ,**

مَعَهُۥ جَٰهَدُوا۟ بِأَمْوَٰلِهِمْ وَأَنفُسِهِمْ ۚ

തങ്ങളുടെ ധനംകൊണ്ടും, തങ്ങളുടെ ദേഹംകൊണ്ടും അവർ സമരം ചെയ്യുന്നതാണ്.

وَأُو۟لَٰٓئِكَ لَهُمُ ٱلْخَيْرَٰتُ ۖ وَأُو۟لَٰٓئِكَ هُمُ ٱلْمُفْلِحُونَ ﴿٨٨﴾

അക്കൂട്ടരാകട്ടെ, അവർക്കാണ് നൻമകളും (ഉള്ളത്), അക്കൂട്ടർതന്നെയാണ് വിജയം പ്രാപിക്കുന്നവരും.

أَعَدَّ ٱللَّهُ لَهُمْ جَنَّٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَا ۚ ذَٰلِكَ ٱلْفَوْزُ ٱلْعَظِيمُ ﴿٨٩﴾

﴾89﴿ അവർക്ക് അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളെ അല്ലാഹു ഒരുക്കിവെച്ചിരിക്കുന്നു; അതിൽ (അവർ) നിത്യവാസികളായിക്കൊണ്ട്, അതത്രെ, വമ്പിച്ച ഭാഗ്യം.

---

﴾88﴿ لَٰكِنِ പക്ഷേ, എങ്കിലും എന്നാൽ الرَّسُولُ റസൂൽ وَالَّذِينَ آمَنُوا വിശ്വസിച്ചവരും مَعَهُ അദ്ദേഹത്തോടൊപ്പം جَاهَدُوا അവർ സമരം ചെയ്തു, ചെയ്യുന്നതാണ് بِأَمْوَالِهِمْ തങ്ങളുടെ സ്വത്തുക്കൾ (ധനം) കൊണ്ട് وَأَنْفُسِهِمْ തങ്ങളുടെ തടികൾ (ദേഹം) കൊണ്ടും وَأُولَٰئِكَ അക്കൂട്ടർ, അക്കൂട്ടരാകട്ടെ لَهُمُ അവർക്കത്രെ, അവർക്കുണ്ട് الْخَيْرَاتُ നൻമ (ഗുണം) കൾ وَأُولَٰئِكَ هُمُ അക്കൂട്ടർതന്നെ الْمُفْلِحُونَ വിജയികൾ, വിജയംപ്രാപിക്കുന്നവരും. ﴾89﴿ أَعَدَّ اللَّهُ അല്ലാഹു ഒരുക്കിയിരിക്കുന്നു لَهُمْ അവർക്ക് جَنَّاتٍ ചില സ്വർഗങ്ങളെ تَجْرِي സഞ്ചരിക്കും, നടക്കുന്ന, ഒഴുകുന്ന مِنْ تَحْتِهَا അതിന്റെ (അവയുടെ അടിഭാഗത്തിലൂടെ الأَنْهَارُ അരുവി (ആറു, നദി)കൾ خَالِدِينَ നിത്യവാസികളായിട്ട്, ശാശ്വതൻമാരായിട്ട് فِيهَا അതിൽ ذَٰلِكَ الْفَوْزُ അതത്രെ ഭാഗ്യം, അതു ഭാഗ്യമത്രെ الْعَظِيمُ വമ്പിച്ച, മഹത്തായ,

---

## വിഭാഗം - 12

وَجَآءَ ٱلْمُعَذِّرُونَ مِنَ ٱلْأَعْرَابِ لِيُؤْذَنَ لَهُمْ وَقَعَدَ ٱلَّذِينَ كَذَبُوا۟ ٱللَّهَ وَرَسُولَهُۥ ۚ

﴾90﴿ 'അഅ്റാബി' [മരുഭൂവാസി]കളിൽ നിന്ന് ഒഴികഴിവ് സമർപ്പിക്കുന്നവർ, തങ്ങൾക്ക് സമ്മതം നൽകപ്പെടുവാൻ വേണ്ടി വന്നു. അല്ലാഹുവിനോടും, അവന്റെ റസൂലിനോടും വ്യാജം പറഞ്ഞവർ (വീട്ടിൽ) ഇരിക്കുകയും ചെയ്തു.

سَيُصِيبُ ٱلَّذِينَ كَفَرُوا۟ مِنْهُمْ عَذَابٌ أَلِيمٌ ﴿٩٠﴾

അവരിൽ നിന്ന് അവിശ്വസിച്ചിട്ടുള്ളവർക്ക് വഴിയെ വേദനയേറിയ ശിക്ഷ ബാധിക്കുന്നതാണ്.

﴾90﴿ وَجَاءَ വന്നു,വരുകയും ചെയ്തു الْمُعَذِّرُونَ ഒഴികഴിവ് സമർപ്പിക്കുന്ന (പറയുന്ന)വർ مِنَ الأَعْرَابِ അഅ്റാബി (മരുഭൂവാസി)കളിൽ നിന്ന് لِيُؤْذَنَ സമ്മതം നൽകപ്പെടുവാൻ വേണ്ടി لَهُمْ അവർക്ക്, തങ്ങൾക്ക് وَقَعَدَ ഇരിക്കു (ഇരുപ്പിലാകു) കയും ചെയ്തു الَّذِينَ كَذَبُوا വ്യാജം പറഞ്ഞവർ اللَّهَ وَرَسُولَهُ അല്ലാഹുവിനോടും അവന്റെ റസൂലിനോടും سَيُصِيبُ വഴിയെ ബാധിക്കും الَّذِينَ كَفَرُوا അവിശ്വസിച്ചവർക്ക് مِنْهُمْ അവരിൽ നിന്ന് عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ.

---

الأَعْرَاب മരുപ്രദേശങ്ങളിൽ താമസിച്ചുവരുന്ന ഉൾനാട്ടുകാരായ അറബികൾക്കാണ് (അഅ്റാബികൾ) എന്ന് പറയപ്പെടുന്നത്. ഇവർക്ക് 'ബദു'ക്കൾ ( البدو ) എന്നും പറയാറുണ്ട്. അഅ്റാബികളിൽപെട്ട പലരും നബിﷺയുടെ അടുക്കൽ വന്നു തങ്ങൾക്ക് തബൂക്ക് യാത്രയിൽ പങ്കെടുക്കുവാൻ സാധിക്കാതിരിക്കുമാറുള്ള ചില ഒഴികഴിവുകൾ സമർപ്പിച്ചുകൊണ്ട് അതിന് നബിﷺയുടെ സമ്മതം തേടുകയുണ്ടായി. അവരിലുണ്ടായിരുന്ന കപടവിശ്വാസികളാകട്ടെ, ഇല്ലാത്ത കാരണങ്ങൾ കളവായി പറഞ്ഞു പിൻമാറിക്കളയുകയും ചെയ്തു. അങ്ങനെ, അവിശ്വാസം നിമിത്തം കളവ് പറഞ്ഞവരെപ്പറ്റിയാണ് 'വഴിയെ വേദനയേറിയ ശിക്ഷ ബാധിക്കു' മെന്നു പറഞ്ഞത്.

യുദ്ധയാത്രകളിൽ പങ്കെടുക്കുന്നതിൽ നിന്ന് ഒഴിവാകുവാൻ തക്കതായ മുടക്കുകളുള്ളവർ ആരൊക്കെയാണെന്ന് അടുത്ത വചനങ്ങളിൽ വിവരിക്കുന്നു.

لَّيْسَ عَلَى ٱلضُّعَفَآءِ وَلَا عَلَى ٱلْمَرْضَىٰ وَلَا عَلَى ٱلَّذِينَ لَا يَجِدُونَ مَا يُنفِقُونَ حَرَجٌ إِذَا نَصَحُوا۟ لِلَّهِ وَرَسُولِهِۦ ۚ مَا عَلَى ٱلْمُحْسِنِينَ مِن سَبِيلٍ ۚ وَٱللَّهُ غَفُورٌ رَّحِيمٌ ﴿٩١﴾

**﴾91﴿ ബലഹീനരുടെ മേലാകട്ടെ, രോഗികളുടെ മേലാകട്ടെ, ചിലവഴിക്കുവാനുള്ളത് കിട്ടാത്തവരുടെ മേലാകട്ടെ, ഒരു വിഷമവും [കുറ്റവും] ഇല്ല; അവർ അല്ലാഹുവിനും, അവന്റെ റസൂലിനും ഗുണം കാംക്ഷിച്ചാൽ (അഥവാ നിഷ്കളങ്കരായിരുന്നാൽ) സൽഗുണവാൻമാരുടെ മേൽ യാതൊരു മാർഗവും (സ്വീകരിക്കുവാൻ) ഇല്ല.**

**അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

---

﴾91﴿ لَيْسَ ഇല്ല عَلَى الضُّعَفَاءِ ബലഹീനരുടെ (ദുർബലൻമാരുടെ)മേൽ وَلاَ عَلَى الْمَرْضَى രോഗികളുടെ മേലും ഇല്ല وَلاَ عَلَى الَّذِينَ യാതൊരു കൂട്ടരുടെ മേലും ഇല്ല لاَ يَجِدُونَ അവർക്ക് കിട്ടുകയില്ല مَا يُنْفِقُونَ അവർ ചിലവഴിക്കുന്നത്, ചിലവഴിക്കേണ്ടത് حَرَجٌ ഒരു വിഷമവും إِذَا نَصَحُوا അവർ ഗുണംകാംക്ഷിച്ചാൽ لِلَّهِ അല്ലാഹുവിനും وَرَسُولِهِ അവന്റെ റസൂലിനും مَا عَلَى الْمُحْسِنِينَ സൽഗുണവാൻമാരുടെ (പുണ്യ

വാൻമാരുടെ) മേൽ ഇല്ല مِن سَبِيلٍ ഒരു മാർഗവും وَاللَّهُ അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്.

---

وَلَا عَلَى ٱلَّذِينَ إِذَا مَآ أَتَوْكَ لِتَحْمِلَهُمْ قُلْتَ لَآ أَجِدُ مَآ أَحْمِلُكُمْ عَلَيْهِ تَوَلَّوا۟ وَّأَعْيُنُهُمْ تَفِيضُ مِنَ ٱلدَّمْعِ حَزَنًا أَلَّا يَجِدُوا۟ مَا يُنفِقُونَ ﴿٩٢﴾

**﴾92﴿ യാതൊരു കൂട്ടരുടെ മേലും (ഒരു മാർഗവും) ഇല്ല; നീ അവരെ (വാഹനം) കയറ്റിക്കൊടുക്കുവാൻ വേണ്ടി നിന്റെ അടുക്കൽ അവർ വന്നപ്പോൾ, നീ (അവരോട്) പറഞ്ഞു: 'നിങ്ങളെ കയറ്റുവാനുള്ളത് [അതിനുള്ള വക] ഞാൻ കണ്ടെത്തുന്നില്ല; (അങ്ങനെ) വ്യസനത്താൽ തങ്ങളുടെ കണ്ണുകൾ അശ്രു (ധാര) ഒഴുകിക്കൊണ്ട് അവർ തിരിഞ്ഞുപോയി; തങ്ങൾക്ക് ചിലവഴിക്കുവാനുള്ളത് [അതിനുള്ള വക] അവർ കണ്ടെത്താത്തതിനാൽ!**

۞ إِنَّمَا ٱلسَّبِيلُ عَلَى ٱلَّذِينَ يَسْتَـْٔذِنُونَكَ وَهُمْ أَغْنِيَآءُ ۚ رَضُوا۟ بِأَن يَكُونُوا۟ مَعَ ٱلْخَوَالِفِ وَطَبَعَ ٱللَّهُ عَلَىٰ قُلُوبِهِمْ فَهُمْ لَا يَعْلَمُونَ ﴿٩٣﴾

**﴾93﴿ നിശ്ചയമായും മാർഗം (ഉള്ളത്),തങ്ങൾ ധനികരായിരിക്കെ നിന്നോട് സമ്മതം തേടുന്നവരുടെ മേൽ മാത്രമാകുന്നു. അവർ പിന്തി നിൽക്കുന്ന സ്ത്രീകളോടു കൂടെയായിരിക്കുവാൻ തൃപ്തിപ്പെട്ടിരിക്കുകയാണ്. അവരുടെ ഹൃദയങ്ങളുടെ മേൽ അല്ലാഹു മുദ്രകുത്തുകയും ചെയ്തിരിക്കുന്നു. അതിനാൽ, അവർ അറിയുന്നില്ല.**

---

﴾92﴿ وَلَا عَلَى الَّذِينَ യാതൊരു കൂട്ടരുടെമേലും ഇല്ല إِذَا مَا أَتَوْكَ അവർ നിന്റെ അടുക്കൽ വന്നപ്പോൾ لِتَحْمِلَهُمْ നീ അവരെ വഹിക്കുവാൻ (കയറ്റിക്കൊണ്ടു പോകുവാൻ) വേണ്ടി قُلْتَ നീ പറഞ്ഞു (പറഞ്ഞ സ്ഥിതിക്ക്) لَا أَجِدُ ഞാൻ കണ്ടെത്തുന്നില്ല, എനിക്ക് കിട്ടുന്നില്ല مَا أَحْمِلُكُمْ നിങ്ങളെ ഞാൻ കയറ്റുന്നത് عَلَيْهِ അതിൽ تَوَلَّوْا അവർ തിരിഞ്ഞുപോയി وَأَعْيُنُهُمْ അവരുടെ കണ്ണുകളാകട്ടെ تَفِيضُ ഒഴുകിക്കൊണ്ടിരിക്കുന്നു مِنَ الدَّمْعِ കണ്ണുനീരിനാൽ, അശ്രുവാൽ حَزَنًا വ്യസനത്താൽ, വ്യസനിച്ച് أَلَّا يَجِدُوا അവർ കണ്ടെത്താതിരിക്കുന്ന (അവർക്ക് കിട്ടാതിരുന്ന)തിനാൽ مَا يُنْفِقُونَ അവർ ചിലവഴിക്കുന്നത്, ചിലവാക്കേണ്ടത് ﴾93﴿ إِنَّمَا السَّبِيلُ നിശ്ചയമായും മാർഗം عَلَى الَّذِينَ യാതൊരുവരുടെ മേൽതന്നെ (മാത്രം) يَسْتَأْذِنُونَكَ അവർ നിന്നോട്

സമ്മതം തേടുന്നു وَهُمْ അവരാകട്ടെ, അവരായിരിക്കെ أَغْنِيَاءُ ധനികരാണ്, ധനികൻമാർ رَضُوا അവർ തൃപ്തിപ്പെട്ടു, തൃപ്തിപ്പെട്ടിരിക്കയാണ് بِأَنْ يَكُونُوا അവർ ആയിരിക്കുവാൻ مَعَ الْخَوَالِفِ പിന്തിനിൽക്കുന്ന സ്ത്രീകളുടെ കൂടെ, (നൻമയില്ലാത്ത) പിന്നോക്കക്കാരോടൊപ്പം وَطَبَعَ മുദ്രകുത്തുകയും ചെയ്തിരിക്കുന്നു اللَّهُ അല്ലാഹു عَلَىٰ قُلُوبِهِمْ അവരുടെ ഹൃദയങ്ങൾക്ക് فَهُمْ അതിനാൽ അവർ لَا يَعْلَمُونَ അറിയുന്നില്ല, അറിയുകയില്ല

---

യുദ്ധക്കൽപനകളിൽ നിന്ന് ഒഴിവ് അനുവദിക്കപ്പെട്ടവരും, യുദ്ധയാത്രകളിൽ പങ്കെടുക്കാത്തതിന്റെ പേരിൽ നടപടിയൊന്നും സ്വീകരിക്കപ്പെടുവാൻ പാടില്ലാത്തവരും ആരൊക്കെയാണെന്ന് അല്ലാഹു വ്യക്തമാക്കുന്നു.

**(1) ബലഹീനൻമാർ:** പ്രകൃത്യാ ദുർബ്ബലരായ കുട്ടികൾ, സ്ത്രീകൾ, വയോധികർ, അന്ധൻമാർ, മുടന്തൻമാർ മുതലായവരൊക്കെ ഇതിൽ ഉൾപ്പെടുന്നു.

**(2) രോഗികൾ:** യുദ്ധത്തിനും യാത്രക്കും വിഷമകരമായിത്തീരുന്ന രോഗങ്ങളുള്ള എല്ലാവരും ഇതിൽ ഉൾപ്പെടും.

**(3) ഭക്ഷണം, വാഹനം മുതലായ യാത്രച്ചിലവുകൾക്ക് വകയില്ലാത്തവർ:** എന്നാൽ, ഇവരും തന്നെ അല്ലാഹുവിനും റസൂലിനും എതിരെ വല്ല കുത്തിത്തിരുപ്പുകളും നടത്താതെ ഗുണകാംക്ഷികളും നിഷ്കളങ്കരുമായിരിക്കേണ്ടതുണ്ടെന്നും, വല്ല കുത്തിത്തിരിപ്പും അവരിൽനിന്ന് ഉണ്ടായിരുന്നപക്ഷം അവരുടെ മേലും നടപടികൾ എടുക്കേണ്ടതായി വരുമെന്നും ചൂണ്ടിക്കാട്ടിയിരിക്കുന്നു.

മൂന്നാമത്തെ വിഭാഗത്തിൽപെട്ട ചില പ്രത്യേക വ്യക്തികളെപ്പറ്റിയാണ് 92- ാം വചനത്തിൽ പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നത്. തബൂക്കിലേക്കുള്ള പടയെടുപ്പിൽ പങ്കെടുക്കുവാൻ അവർക്ക് വളരെയധികം ആഗ്രഹവും ആവേശവുമുണ്ടായിരുന്നു. പക്ഷേ, വാഹനത്തിനോ വഴിച്ചിലവുകൾക്കോ ഒരു കഴിവും അവർക്കുണ്ടായിരുന്നില്ല. അവർ നബിﷺയുടെ അടുക്കൽ വന്നു വല്ല വിധേനയും തങ്ങൾക്ക് വാഹനത്തിന് മാർഗമുണ്ടാക്കിത്തന്ന് തങ്ങളെക്കൂടി കൊണ്ടുപോകണമെന്നപേക്ഷിച്ചു. നിങ്ങളെ സഹായിച്ചു കൂടെക്കൊണ്ടുപോകുവാനുള്ള വകയൊന്നും എന്റെ പക്കൽ ഇല്ലെന്ന് നബിﷺ പറഞ്ഞപ്പോൾ, അവർ വ്യസനം താങ്ങുവാൻ കഴിയാതെ കരഞ്ഞു കണ്ണുനീരൊഴുക്കിക്കൊണ്ട് തിരിച്ചുപോകേണ്ടിവന്നു. ഇവരെപ്പറ്റിയാണ് അതിലെ പരാമർശം. ഈ സ്വഹാബികൾ بكاءون (അധികമായി കരഞ്ഞവർ) എന്ന പേരിൽ അറിയപ്പെട്ടിരുന്നു. ധനവും, കഴിവുമുണ്ടായിരുന്നിട്ടും ഉപായങ്ങൾ പറഞ്ഞൊപ്പിച്ചു ഒഴിവാകുവാൻ ശ്രമിക്കുകയും, അങ്ങനെ സ്ത്രീകളെപ്പോലെ വീട്ടിൽ അടഞ്ഞിരിക്കുവാൻ ഇഷ്ടപ്പെടുകയും ചെയ്തവരുടെ ഒഴികഴിവുകളാണ് സ്വീകാര്യമല്ലാത്തത്; അവരുടെ മേൽ നടപടി എടുക്കുക തന്നെ വേണം; അവരുടെ ഹൃദയങ്ങളിലേക്ക് നന്മകൾ പ്രവേശിക്കാത്തവിധം അവ അടഞ്ഞുപോയിരിക്കുന്നു; അതിനാൽ അവർക്ക് കാര്യത്തിന്റെ ഗൗരവത്തെക്കുറിച്ചോ, തങ്ങളുടെ ഗുണത്തെക്കുറിച്ചോ അറിയുവാൻ കഴിയുകയില്ല എന്നൊക്കെയാണ് 93-ാം വചനത്തിൽ പ്രസ്താവിക്കുന്നത്.

യുദ്ധത്തിൽ പങ്കെടുക്കുവാൻ ആഗ്രഹമുണ്ടായിരുന്നിട്ടും തക്കതായ കാരണം നിമിത്തം അതിന് സാധിക്കാതെ വന്നവർക്ക്-അവർ പങ്കെടുക്കാതെതന്നെ-അല്ലാഹു പ്രതിഫലം

നൽകുന്നതാണെന്ന് പല ഹദീഥുകളിലും വ്യക്തമായി പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. ഉദാഹരണമായി, അനസ് (റ) പറയുന്നു: 'മദീനയിൽ ചില ജനങ്ങളുണ്ട്: നിങ്ങൾ വല്ല താഴ്വരയും കടന്നു പോകുകയോ, വഴിനടക്കുകയോ ചെയ്യുമ്പോഴൊക്കെ അവരും നിങ്ങളോടൊപ്പം ഉണ്ടാകാതിരിക്കുകയില്ല' എന്ന് നബിﷺ പറയുകയുണ്ടായി. സ്വഹാബികൾ ചോദിച്ചു: 'അവർ മദീനയിലായിരിക്കുമ്പോഴുമോ?' തിരുമേനി പറഞ്ഞു: 'അതെ, മുടക്കുകൾ അവരെ തടഞ്ഞുവെച്ചിരിക്കുകയാണ്.' (ബു;മു)

## ജുസ്ഉ് - 11

يَعۡتَذِرُونَ إِلَيۡكُمۡ إِذَا رَجَعۡتُمۡ إِلَيۡهِمۡۚ

﴾94﴿ **നിങ്ങൾ അവരുടെ അടുക്കലേക്ക് മടങ്ങി (എത്തി) യാൽ അവർ നിങ്ങളോട് ഒഴികഴിവ് പറയുന്നതാണ്.**

قُل لَّا تَعۡتَذِرُواْ لَن نُّؤۡمِنَ لَكُمۡ قَدۡ نَبَّأَنَا ٱللَّهُ مِنۡ أَخۡبَارِكُمۡۚ

**(അവരോട്) പറയുക: 'നിങ്ങൾ ഒഴികഴിവ് പറയേണ്ട; നിങ്ങളെ ഞങ്ങൾ വിശ്വസിക്കുകയേ ഇല്ല; (കാരണം) നിങ്ങളുടെ വർത്തമാനങ്ങളിൽ നിന്ന് (ചിലതൊക്കെ) അല്ലാഹു ഞങ്ങൾക്ക് വിവരമറിയിച്ചിട്ടുണ്ട്.**

وَسَيَرَى ٱللَّهُ عَمَلَكُمۡ وَرَسُولُهُۥ ثُمَّ تُرَدُّونَ إِلَىٰ عَٰلِمِ ٱلۡغَيۡبِ وَٱلشَّهَٰدَةِ فَيُنَبِّئُكُم بِمَا كُنتُمۡ تَعۡمَلُونَ ﴿٩٤﴾

**വഴിയെ നിങ്ങളുടെ പ്രവർത്തനം (എന്താണെന്ന്) അല്ലാഹുവും, അവന്റെ റസൂലും കാണുന്നതുമാണ്. പിന്നീട്, അദൃശ്യവും ദൃശ്യവും അറിയുന്നവനിലേക്ക് നിങ്ങൾ മടക്കപ്പെടുകയും ചെയ്യും. അപ്പോൾ, നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനെക്കുറിച്ച് അവൻ നിങ്ങൾക്ക് വിവരം നൽകും.**

---

﴾94﴿ يَعۡتَذِرُونَ അവർ ഒഴികഴിവ് പറയും إِلَيۡكُمۡ നിങ്ങളിലേക്ക് (വന്ന്), നിങ്ങളോട് إِذَا رَجَعۡتُمۡ നിങ്ങൾ മടങ്ങിയാൽ إِلَيۡهِمۡ അവരിലേക്ക് قُلۡ നീ പറയുക لَا تَعۡتَذِرُوا നിങ്ങൾ ഒഴികഴിവു പറയേണ്ട لَن نُّؤۡمِنَ ഞങ്ങൾ വിശ്വസിക്കുകയേ ഇല്ല, വിശ്വസിക്കയില്ലതന്നെ لَكُمۡ നിങ്ങളെ قَدۡ نَبَّأَنَا ഞങ്ങൾക്ക് വിവരം അറിയിച്ചിട്ടുണ്ട്, വർത്തമാനം നൽകിയിട്ടുണ്ട് ٱللَّهُ അല്ലാഹു مِنۡ أَخۡبَارِكُمۡ നിങ്ങളുടെ വർത്തമാനങ്ങളിൽനിന്ന് (ചിലത്) وَسَيَرَى വഴിയെ കാണുകയും ചെയ്യും ٱللَّهُ അല്ലാഹു عَمَلَكُمۡ നിങ്ങളുടെ പ്രവൃത്തിയെ, പ്രവർത്തനം وَرَسُولُهُ അവന്റെ റസൂലും ثُمَّ പിന്നീട് تُرَدُّونَ നിങ്ങൾ

മടക്കപ്പെടും, ആക്കപ്പെടും إِلَىٰ عَالِمِ അറിയുന്നവനിലേക്ക് الْغَيْبِ അദൃശ്യത്തെ, മറഞ്ഞ കാര്യം وَالشَّهَادَةِ ദൃശ്യത്തെയും, വെളിവായതും فَيُنَبِّئُكُمْ അപ്പോൾ അവൻ നിങ്ങളെ വിവരമറിയിക്കും, ബോധ്യപ്പെടുത്തും بِمَا كُنتُمْ നിങ്ങളായിരുന്നതിനെക്കുറിച്ച് تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കും.

---

കഴിഞ്ഞ വചനത്തിൽ പ്രസ്താവിച്ചവരെ-കഴിവുണ്ടായിരുന്നിട്ടും പടയെടുപ്പിൽ പങ്കെടുക്കാതെ പിന്തി നിന്നവരെപറ്റിയാണ് പ്രസ്താവിക്കുന്നത്. നബിﷺയും സ്വഹാബികളും തബൂക്കിൽനിന്ന് തിരിച്ചെത്തിയാൽ ഓരോ ഒഴികഴിവുകളുമായി അവർ മുന്നോട്ട് വരുമെന്നും, അപ്പോൾ അവരോട് ഇന്നിന്നപ്രകാരം പറയണമെന്നും അല്ലാഹു നബിﷺയെ അറിയിക്കുന്നു. നിങ്ങളുടെ ഈ ഒഴികഴിവുകളൊന്നും ഞങ്ങൾക്ക് കേൾക്കേണ്ട, ഞങ്ങൾ നിങ്ങളെ വിശ്വസിക്കുവാൻ പോകുന്നില്ല, നിങ്ങളുടെ യഥാർഥ നിലയെപ്പറ്റി അല്ലാഹു ഞങ്ങൾക്ക് അറിവു തന്നിട്ടുണ്ട്, അതുകൊണ്ട് നിങ്ങളുടെ ഒഴികഴിവുകൾ ഒന്നും സ്വീകാര്യമല്ല. അതിരിക്കട്ടെ, മേലിൽ നിങ്ങൾ എന്ത് നിലപാടാണ് സ്വീകരിക്കുന്നത്-ഈ കപട നില തന്നെ തുടരുമോ അതല്ല, അതിൽനിന്ന് ഖേദിച്ചു മടങ്ങി മേലിൽ നന്നായിത്തീരുമോ എന്നൊക്കെ- കണ്ടറിഞ്ഞശേഷം അതനുസരിച്ച് അല്ലാഹുവും റസൂലും നിങ്ങളോട് പെരുമാറുന്നതാണ്. എല്ലാ രഹസ്യപരസ്യങ്ങളും അറിയുന്ന അല്ലാഹുവിങ്കലേക്കാണല്ലോ നിങ്ങൾ മടങ്ങിച്ചെല്ലുന്നത്. അപ്പോൾ, നിങ്ങളുടെ പ്രവൃത്തികൾക്കനുസരിച്ചുള്ള നടപടി അവൻ സ്വീകരിക്കുന്നതും, അത് നിങ്ങളെ അവൻ ബോധ്യപ്പെടുത്തുന്നതുമാകുന്നു എന്നൊക്കെയാണ് മറുപടിയുടെ ചുരുക്കം. അല്ലാഹു തുടരുന്നു:-

سَيَحْلِفُونَ بِٱللَّهِ لَكُمْ إِذَا ٱنقَلَبْتُمْ إِلَيْهِمْ لِتُعْرِضُوا۟ عَنْهُمْ ۖ فَأَعْرِضُوا۟ عَنْهُمْ ۖ إِنَّهُمْ رِجْسٌ ۖ وَمَأْوَىٰهُمْ جَهَنَّمُ جَزَآءًۢ بِمَا كَانُوا۟ يَكْسِبُونَ ﴿٩٥﴾

**﴾95﴿ നിങ്ങൾ അവരിലേക്ക് തിരിച്ചെത്തിയാൽ -നിങ്ങൾ അവരെക്കുറിച്ച് (നിരാക്ഷേപം) തിരിഞ്ഞുകളയുവാൻ വേണ്ടി-വഴിയെ അവർ നിങ്ങളോട് അല്ലാഹുവിനെക്കൊണ്ട് ശപഥം ചെയ്യും. എന്നാൽ, നിങ്ങൾ അവരെക്കുറിച്ച് (അവഗണിച്ചു) തിരിഞ്ഞുകളയുവിൻ. നിശ്ചയമായും അവർ, വൃത്തികെട്ടവരാകുന്നു; അവരുടെ സങ്കേതമാകട്ടെ, 'ജഹന്നമും' [നരകവും] ആകുന്നു: അവർ പ്രവർത്തിച്ചു (സമ്പാദിച്ചു) കൊണ്ടിരിക്കുന്നതിന് പ്രതിഫലമായിട്ട്.**

يَحْلِفُونَ لَكُمْ لِتَرْضَوْا۟ عَنْهُمْ ۖ فَإِن تَرْضَوْا۟ عَنْهُمْ فَإِنَّ ٱللَّهَ لَا يَرْضَىٰ

**﴾96﴿ നിങ്ങൾ അവരെക്കുറിച്ച് തൃപ്തിപ്പെടുവാൻ വേണ്ടി അവർ നിങ്ങളോട് ശപഥം ചെയ്യുന്നു. എന്നാൽ, നിങ്ങൾ അവരെക്കുറിച്ച് തൃപ്തിപ്പെടുന്നപക്ഷം, നിശ്ചയ**

عَنِ ٱلْقَوْمِ ٱلْفَـٰسِقِينَ ﴿٩٦﴾

**മായും അല്ലാഹു (ആ) തോന്നിയവാസികളെക്കുറിച്ച് തൃപ്തിപ്പെടുകയില്ല.**

﴾95﴿ سَيَحْلِفُونَ വഴിയെ അവർ സത്യം (ശപഥം) ചെയ്യും بِاللَّهِ അല്ലാഹുവിനെക്കൊണ്ട് لَكُمْ നിങ്ങളോട് إِذَاانقَلَبْتُمْ നിങ്ങൾ തിരിഞ്ഞു (തിരിച്ചു) വന്നാൽ إِلَيْهِمْ അവരിലേക്ക് لِتُعْرِضُوا നിങ്ങൾ തിരിഞ്ഞുകളയുവാൻ വേണ്ടി عَنْهُمْ അവരെക്കുറിച്ച് فَأَعْرِضُوا എന്നാൽ (അതിനാൽ) നിങ്ങൾ തിരിഞ്ഞു (അവഗണിച്ചു) കളയുവിൻ عَنْهُمْ അവരെപ്പറ്റി إِنَّهُمْ നിശ്ചയമായും അവർ رِجْسٌ മ്ലേച്ഛമാണ്, വൃത്തികെട്ടവരാണ് وَمَأْوَاهُمْ അവരുടെ സങ്കേതമാകട്ടെ جَهَنَّمُ ജഹന്നമാകുന്നു جَزَاءً പ്രതിഫലമായിട്ട് بِمَا كَانُوا അവർ ആയിരുന്നതിന് يَكْسِبُونَ അവർ സമ്പാദിക്കും. പ്രവർത്തിക്കും. ﴾96﴿ يَحْلِفُونَ അവർ സത്യം (ശപഥം) ചെയ്യും (ചെയ്യുന്നു) لَكُمْ നിങ്ങളോട് لِتَرْضَوْا നിങ്ങൾ തൃപ്തിപ്പെടുവാൻ വേണ്ടി عَنْهُمْ അവരെക്കുറിച്ച് فَإِن تَرْضَوْا എനി (എന്നാൽ, അങ്ങിനെ) നിങ്ങൾ തൃപ്തിപ്പെടുന്നപക്ഷം عَنْهُمْ അവരെക്കുറിച്ച് فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു لَا يَرْضَىٰ അവൻ തൃപ്തിപ്പെടുകയില്ല عَنِ الْقَوْمِ ജനങ്ങളെക്കുറിച്ച് الْفَاسِقِينَ തോന്നിയവാസികളായ.

നിങ്ങൾ അവരുടെ കുറ്റം നിസ്സാരമാക്കണം, അവരെക്കുറിച്ച് നിങ്ങൾ തൃപ്തരാവണം, അഥവാ നിങ്ങളിൽ നിന്ന് അവരുടെ നേരെ ആക്ഷേപവും പ്രതിഷേധവും ഉണ്ടാവരുത് എന്നൊക്കെയാണ് ആ വൃത്തികെട്ടവരുടെ ഉദ്ദേശ്യം. അതിനുവേണ്ടിയാണവർ അല്ലാഹുവിന്റെ നാമത്തിൽ സത്യം ചെയ്തുകൊണ്ട് ഒഴികഴിവുകൾ സമർപ്പിക്കുന്നത്. നിങ്ങൾ അവരെപ്പറ്റി തൃപ്തിപ്പെട്ടാൽപോലും അല്ലാഹു അവരെപ്പറ്റി തൃപ്തിപ്പെടുവാൻ പോകുന്നില്ല, തോന്നിയവാസികളും ദുർന്നടപ്പുകാരുമാണവർ, അതുകൊണ്ട് അവരെ ഗുണദോഷിക്കുവാനും മറ്റും മിനക്കെടാതെ നിങ്ങൾ അവഗണിച്ചു തള്ളിയേക്കുക. അവരോട് ചെയ്യേണ്ടത് അല്ലാഹു ചെയ്തുകൊള്ളും എന്ന് സാരം.

ٱلْأَعْرَابُ أَشَدُّ كُفْرًا وَنِفَاقًا وَأَجْدَرُ أَلَّا يَعْلَمُوا۟ حُدُودَ مَآ أَنزَلَ ٱللَّهُ عَلَىٰ رَسُولِهِۦ ۗ

**﴾97﴿ 'അഅ്റാബി' [മരുഭൂ വാസി] കൾ, അവിശ്വാസവും കപട വിശ്വാസവും കൂടുതൽ കഠിനമായവരാകുന്നു; അല്ലാഹു അവന്റെ റസൂലിന്റെ മേൽ അവതരിപ്പിച്ചതിന്റെ പരിധികളെ അറിയാതിരിക്കുവാൻ കൂടുതൽ അവകാശപ്പെട്ടവരുമാകുന്നു.**

وَٱللَّهُ عَلِيمٌ حَكِيمٌ ﴿٩٧﴾

**അല്ലാഹു (എല്ലാം) അറിയുന്നവനും അഗാധജ്ഞനുമാണ്.**

﴾97﴿ الأَعْرَابُ അഅ്റാബികൾ أَشَدُّ അധികം കഠിനമായ (കടുത്ത) വരാണ്. كُفْرًا അവിശ്വാസം, അവിശ്വാസത്താൽ وَنِفَاقًا കാപട്യവും, കാപട്യത്താലും

وَأَجْدَرُ അധികം അവകാശ (തര) പ്പെട്ടവരുമാണ് أَلَّا يَعْلَمُوا അറിയാതിരിക്കുവാൻ حُدُودَ അതിർത്തി (പരിധി) കളെ مَا أَنزَلَ ٱللَّهُ അല്ലാഹു ഇറക്കിയതിന്റെ عَلَىٰ رَسُولِهِۦ അവന്റെ റസൂലിന്റെ മേൽ وَٱللَّهُ അല്ലാഹു عَلِيمٌ (എല്ലാം) അറിയുന്നവനാണ് حَكِيمٌ അഗാധജ്ഞനാണ്, യുക്തിമാനാണ്.

മരുഭൂവാസികളായ അറബികളെപ്പറ്റിയാണ് 'അഅ്റാബി'കൾ **الاعراب** എന്ന് പറയപ്പെടുന്നതെന്ന് മുമ്പ് പറഞ്ഞുവല്ലോ. പട്ടണങ്ങളിലും, പരിസരങ്ങളിലും വസിക്കുന്നവർക്ക് 'അറബി'കൾ (**العرب**) എന്നും പറയപ്പെടും. അറബികളിലുള്ള സത്യവിശ്വാസികളെക്കുറിച്ചും കപടവിശ്വാസികളെക്കുറിച്ചും പലതും പ്രസ്താവിച്ചതിനെ തുടർന്ന് അഅ്റാബികളുടെ പൊതുസ്ഥിതി വിവരിക്കുകയാണ്. സ്വഭാവത്തിലും പെരുമാറ്റത്തിലും പരുഷത, ഇണക്കമില്ലായ്മ, പാരമ്പര്യങ്ങളും അന്ധവിശ്വാസങ്ങളും കൈവിടുന്നതിലുള്ള മടി, ജ്ഞാന സമ്പാദന മാർഗങ്ങളുടെ വിരളത, ശിക്ഷണ പരിശീലനങ്ങളുടെ അഭാവം, ജന സമ്പർക്കത്തിന്റെ പോരായ്മ എന്നിത്യാദി കാരണങ്ങളാൽ അഅ്റാബികളുടെ ഹൃദയം സ്വാഭാവികമായും കടുപ്പം കൂടിയതും പരുക്കനുമായിരിക്കും. അതാണ് അവർ അവിശ്വാസത്തിലും കാപട്യത്തിലും കൂടുതൽ കഠിനമായിരിക്കുവാനും, അല്ലാഹു അവതരിപ്പിച്ച നിയമനിർദ്ദേശങ്ങളുടെ പരിധികളെപ്പറ്റി കൂടുതൽ അജ്ഞരായിരിക്കുവാനും കാരണം. മറ്റുള്ള അറബികളെപ്പോലെ നബിﷺയുമായും സത്യവിശ്വാസികളുമായും സമ്പർക്കം പുലർത്തിക്കൊണ്ടിരിക്കുവാനോ, അവരിൽനിന്ന് ഖുർആനും സദുപദേശങ്ങളും കേട്ടു പരിചയിക്കുവാനോ ഉള്ള അവസരവും അവർക്ക് കുറവായിരിക്കുമല്ലോ.

സൂഃ ഫത്ഹിലും, സൂഃ ഹുജുറാത്തിലും അഅ്റാബികളെപ്പറ്റിയും, അവരുടെ പരുക്കൻ സ്വഭാവങ്ങളെപ്പറ്റിയും ചില പരാമർശങ്ങൾ കാണാവുന്നതാണ്. ഇബ്നു അബ്ബാസ് (റ) ൽ നിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു നബി വചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു: 'ആരെങ്കിലും മരുഭൂമിയിൽ വസിച്ചാൽ അവൻ ഇണക്കമില്ലാത്തവനാകും, ആരെങ്കിലും വേട്ടയാടൽ പിൻതുടർന്നാൽ അവൻ അശ്രദ്ധനാകും, ആരെങ്കിലും സുൽത്താന്റെ (ഭരണാധികാരിയുടെ) അടുക്കൽ ചെന്നുകൂടിയാൽ അവൻ കുഴപ്പത്തിന് വിധേയനാകും' (അ; ദാ; തി; ന.) ആഇശഃ (റ) പറയുകയാണ്: റസൂൽ തിരുമേനിﷺയുടെ അടുക്കൽ അഅ്റാബികളിൽപെട്ട കുറേ ആളുകൾ വരികയുണ്ടായി. അവർ (സംഭാഷണമദ്ധ്യേ) ചോദിച്ചു; 'നിങ്ങൾ നിങ്ങളുടെ ശിശുക്കളെ ചുംബിക്കാറുണ്ടോ' ആളുകൾ 'അതെ' എന്ന് ഉത്തരം പറഞ്ഞു. അപ്പോൾ അവർ പറഞ്ഞു: 'അല്ലാഹുവിനെത്തന്നെയാണ ഞങ്ങൾ ചുംബിക്കാറില്ല' അപ്പോൾ റസൂൽﷺ പറഞ്ഞു: 'നിങ്ങളുടെ ഹൃദയങ്ങളിൽ നിന്ന് അല്ലാഹു കാരുണ്യത്തെ നീക്കിക്കളഞ്ഞിട്ടുണ്ടെങ്കിൽ എനിക്ക് വല്ലതും ചെയ്വാൻ കഴിയുമോ?!' (ബു;മു.) അഅ്റാബികളുടെ പൊതുനില വിവരിച്ചശേഷം, എന്നാലും അവരിൽ രണ്ടുതരം ആളുകളുണ്ടെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

وَمِنَ ٱلْأَعْرَابِ مَن يَتَّخِذُ مَا يُنفِقُ مَغْرَمًا وَيَتَرَبَّصُ بِكُمُ ٱلدَّوَآئِرَ ۚ

**﴾98﴿ 'അഅ്റാബി'കളിലുണ്ട് ചിലർ: തങ്ങൾ ചിലവഴിക്കുന്നതിനെ അവർ ഒരു നഷ്ടബാധയാക്കിത്തീർക്കുന്നു; നിങ്ങളിൽ അവർ കാലദോഷങ്ങൾ [ആപത്തുകൾ] പ്രതീ**

عَلَيۡهِمۡ دَآئِرَةُ ٱلسَّوۡءِۗ وَٱللَّهُ سَمِيعٌ عَلِيمٞ ﴿٩٨﴾

ക്ഷിക്കുകയും ചെയ്യുന്നു.

ദുഷിച്ച കാലദോഷം അവരുടെ മേൽ ഉണ്ടാവട്ടെ! അല്ലാഹു (എല്ലാം) കേൾക്കുന്നവനും, അറിയുന്നവനുമാകുന്നു.

وَمِنَ ٱلۡأَعۡرَابِ مَن يُؤۡمِنُ بِٱللَّهِ وَٱلۡيَوۡمِ ٱلۡأٓخِرِ وَيَتَّخِذُ مَا يُنفِقُ قُرُبَٰتٍ عِندَ ٱللَّهِ وَصَلَوَٰتِ ٱلرَّسُولِۚ

﴿99﴾ 'അഅ്റാബി' കളിലുണ്ട് ചിലരും: അവർ അല്ലാഹുവിലും, അന്ത്യനാളിലും വിശ്വസിക്കുന്നു; തങ്ങൾ ചിലവഴിക്കുന്നതിനെ അവർ, അല്ലാഹുവിന്റെ അടുക്കൽ (സാമീപ്യം സിദ്ധിക്കുന്ന) പുണ്യ കർമങ്ങളും, റസൂലിന്റെ പ്രാർത്ഥന (ക്കുള്ള വഴി) കളുമാക്കിത്തീർക്കുകയും ചെയ്യുന്നു.

أَلَآ إِنَّهَا قُرۡبَةٞ لَّهُمۡۚ سَيُدۡخِلُهُمُ ٱللَّهُ فِي رَحۡمَتِهِۦٓۗ إِنَّ ٱللَّهَ غَفُورٞ رَّحِيمٞ ﴿٩٩﴾

അറിയുക! നിശ്ചയമായും, അത് അവർക്ക് (സാമീപ്യം സിദ്ധിക്കുന്ന) പുണ്യകർമമാകുന്നു. വഴിയെ, അവരെ അല്ലാഹു അവന്റെ കാരുണ്യത്തിൽ പ്രവേശിപ്പിക്കുന്നതാണ്. നിശ്ചയമായും അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

---

﴿98﴾ وَمِنَ الأَعۡرَابِ അഅ്റാബികളിലുണ്ട്, മരുഭൂവാസികളിൽപെട്ടതാണ് مَنۡ യാതൊരുവർ, ചിലർ يَتَّخِذُ അവൻ (അവർ) ആക്കിത്തീർക്കും مَايُنۡفِقُ താൻ ചിലവഴിക്കുന്നത് مَغۡرَمًا ഒരു നഷ്ടഭാരം, കടബാദ്ധ്യത وَيَتَرَبَّصُ അവൻ പ്രതീക്ഷിക്കുകയും, കാത്തിരിക്കുകയും بِكُمُ നിങ്ങളിൽ, നിങ്ങൾക്ക് الدَّوَائِرَ കാലദോഷ (കാലചക്ര) ങ്ങളെ, ആപത്തുകളെ عَلَيۡهِمۡ അവരുടെ മേലുണ്ട്, അവരിലുണ്ടാവട്ടെ دَائِرَةُ കാലദോഷം (കാലചക്രം), ആപത്ത് السَّوۡءِ തിന്മയുടെ (ദുഷിച്ച) وَاللهُ അല്ലാഹു سَمِيعٌ കേൾക്കുന്നവനാണ് عَلِيمٌ അറിയുന്നവനാണ്. ﴿99﴾ وَمِنَ الأَعۡرَابِ അഅ്റാബികളിലുണ്ട് مَنۡ يُؤۡمِنُ വിശ്വസിക്കുന്നവർ بِاللهِ അല്ലാഹുവിലും وَالۡيَوۡمِ الآخِرِ അന്ത്യനാളിലും وَيَتَّخِذُ ആക്കുകയും مَايُنۡفِقُ താൻ (തങ്ങൾ) ചിലവഴിക്കുന്നത് قُرُبَاتٍ സാമീപ്യം സിദ്ധിക്കുന്ന കാര്യങ്ങൾ, പുണ്യകർമങ്ങൾ عِنۡدَاللهِ അല്ലാഹുവിന്റെ അടുക്കൽ وَصَلَوَاتِ പ്രാർത്ഥനകളും, ആശീർവാദങ്ങളും الرَّسُولِ റസൂലിന്റെ أَلا അല്ലാ, അറിയുക إِنَّهَا നിശ്ചയമായും അത് قُرۡبَةٌ സാമീപ്യകർമം (പുണ്യകർമം) ആകുന്നു

لَهُمْ അവർക്ക് سَيُدْخِلُهُمُ വഴിയെ അവരെ പ്രവേശിപ്പിക്കും اللَّهُ അല്ലാഹു فِي رَحْمَتِهِ തന്റെ കാരുണ്യത്തിൽ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയുമാണ്.

---

സ്വന്തം കാരണത്താലല്ലാതെ-പുറമെ നിന്നുള്ള വല്ല കാരണത്താലും- ഏർപ്പെടുന്ന ധനനഷ്ടത്തിനാണ് (നഷ്ടബാധ-കടഭാരം) എന്ന് പറയുന്നത്. دَائِرَة എന്ന വാക്കിന്റെ ബഹുവചനമാണ് دَوَائِر 'ചുറ്റിത്തിരിയുന്നത്, വൃത്തം, ചക്രം' എന്നൊക്കെയാണ് അതിന്റെ വാക്കർഥം. കാലാന്തരങ്ങളിലൂടെയുണ്ടാകുന്ന സംഭവഗതികളെപ്പറ്റി 'കാല ചക്രം' എന്ന് മലയാളത്തിൽ പറയാറുള്ളതുപോലെ, കാലഗതികൾക്കനുസരിച്ചുണ്ടാകുന്ന ആപത്തുകളെ ഉദ്ദേശിച്ച് അറബിയിൽ ആ വാക്ക് ഉപയോഗിക്കുന്നു عَلَيْهِمْ دَائِرَةُ السَّوْءِ (അവരുടെമേൽ ദുഷിച്ച കാലദോഷം-അഥവാ ആപത്ത്-ഉണ്ടായിരിക്കട്ടെ) എന്ന വാക്യം അവർക്കെതിരെ പ്രാർഥനാരൂപത്തിലുള്ള ഒരു ഇടവാക്യമാകുന്നു. ഒരു കൂട്ടരെപ്പറ്റി ആക്ഷേപിക്കുകയോ, പ്രതിഷേധിക്കുകയോ ചെയ്യുമ്പോൾ, സന്ദർഭത്തിനനുസരിച്ച് അവർക്കെതിരിൽ ഇങ്ങനെയുള്ള വല്ല പ്രാർഥനാ വാക്യങ്ങൾ ഉപയോഗിക്കുന്നത് അറബി സാഹിത്യത്തിലെ ഒരു ശൈലിയാകുന്നു.

ആദ്യത്തെ വചനത്തിൽ അഅ്റാബികളിലുള്ള കപടവിശ്വാസികളെപ്പറ്റിയാണ് പ്രസ്താവിക്കുന്നത്. അല്ലാഹുവിന്റെ മാർഗത്തിൽ വല്ലതും അവർ ചിലവഴിക്കേണ്ടിവരുമ്പോൾ അത് സദുദ്ദേശ്യത്തോടുകൂടി ചെയ്കയില്ല. വല്ല പിഴയോ, കൈക്കൂലിയോ പോലെയുള്ള ഒരു നഷ്ടഭാരം താങ്ങേണ്ടിവന്നാലത്തെ മാതിരി- മനമില്ലാമനസ്സോടെയായിരിക്കും ചിലവഴിക്കുക. മുസ്‌ലിംകളുടെ നില ഭദ്രമല്ല, അധികം താമസിയാതെ അറബികളുടെ കൈക്കോ മറ്റോ അവർക്ക് ആപത്തുകൾ നേരിടുവാനിരിക്കുന്നു. അതുവരെ മാത്രമേ തങ്ങൾ മുസ്‌ലിം വേഷമണിഞ്ഞു നടക്കേണ്ടതുള്ളൂ എന്നൊക്കെ അവർ പ്രതീക്ഷിച്ചു കൊണ്ടിരിക്കുകയും ചെയ്യുന്നു. എന്നാൽ, യഥാർഥത്തിൽ സംഭവിക്കുവാൻ പോകുന്നത് അതല്ല. അവരുടെ പ്രതീക്ഷക്ക് നേരെ വിപരീതമായിരിക്കും സംഭവിക്കുക. അല്ലാഹുവിന് ഒന്നും അജ്ഞാതമല്ല. എല്ലാം അവൻ അറിഞ്ഞുകൊണ്ട് തന്നെയായിരുന്നു എന്നൊക്കെയാണ് അവരെപ്പറ്റി പ്രസ്താവിച്ചതിന്റെ താൽപര്യം.

രണ്ടാമത്തെ വചനത്തിൽ, കപടവിശ്വാസികളല്ലാത്ത യഥാർഥ സത്യവിശ്വാസികളും അഅ്റാബികളിലുണ്ടെന്നും, അവരുടെ നില നേരെ മറിച്ചാണെന്നും ചൂണ്ടിക്കാട്ടുന്നു. അവർ യുദ്ധകാര്യങ്ങളിലും മറ്റും ധനം ചിലവഴിക്കുന്നത് അല്ലാഹുവിങ്കൽ സ്വീകാര്യമായ പുണ്യകർമമായിത്തീരണമെന്നും, നബി ﷺ തങ്ങൾക്കുവേണ്ടി പ്രാർഥിക്കുവാൻ കാരണമായിത്തീരണമെന്നും ഉദ്ദേശിച്ചായിരിക്കും. അവരുടെ ഉദ്ദേശ്യം പോലെത്തന്നെ അല്ലാഹു അത് അംഗീകരിക്കുകയും, അവർക്ക് പാപമോചനവും കാരുണ്യവും നൽകുകയും ചെയ്യും. ഇതാണ് അവരെപ്പറ്റി പറഞ്ഞതിന്റെ ചുരുക്കം. (അല്ലാഹുവിന്റെ മാർഗത്തിൽ ദാനധർമങ്ങൾ ചെയ്യുന്നവർക്കുവേണ്ടി നബി ﷺ പ്രാർഥിക്കുന്നതിനെക്കുറിച്ച് 103-ാം വചനത്തിൽ പ്രസ്താവിക്കുന്നുണ്ട്.)

## വിഭാഗം - 13

وَٱلسَّـٰبِقُونَ ٱلْأَوَّلُونَ مِنَ ٱلْمُهَـٰجِرِينَ وَٱلْأَنصَارِ وَٱلَّذِينَ ٱتَّبَعُوهُم بِإِحْسَـٰنٍ رَّضِىَ ٱللَّهُ عَنْهُمْ وَرَضُوا۟ عَنْهُ وَأَعَدَّ لَهُمْ جَنَّـٰتٍ تَجْرِى تَحْتَهَا ٱلْأَنْهَـٰرُ خَـٰلِدِينَ فِيهَآ أَبَدًا ۚ ذَٰلِكَ ٱلْفَوْزُ ٱلْعَظِيمُ ﴿١٠٠﴾

**﴾100﴿ 'മുഹാജിറു'കളിൽനിന്നും, 'അൻസ്വാരി'കളിൽ നിന്നും ആദ്യത്തെവരായ മുൻകടന്നവരും, (നിഷ്കളങ്കം) സുകൃതം ചെയ്തുകൊണ്ട് അവരെ പിൻതുടർന്നവരും, അവരെക്കുറിച്ച് അല്ലാഹു തൃപ്തിപ്പെട്ടിരിക്കുന്നു; അവർ അവനെക്കുറിച്ചും തൃപ്തിപ്പെട്ടിരിക്കുന്നു; അടിഭാഗത്ത് അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളെ അവർക്കുവേണ്ടി അവൻ ഒരുക്കി വെക്കുകയും ചെയ്തിരിക്കുന്നു; അതിൽ (അവർ) എന്നെന്നും നിത്യവാസികളായിക്കൊണ്ട്. അതത്രെ വമ്പിച്ച ഭാഗ്യം.**

---

﴾100﴿ وَالسَّابِقُونَ മുൻകടന്ന (മുന്നോട്ടുവന്ന)വർ الأَوَّلُونَ ആദ്യത്തെ(ഒന്നാമത്തെ)വരായ مِنَ الْمُهَاجِرِينَ മുഹാജിറുകളിൽ (ഹിജ്റഃ പോയവരിൽ) നിന്ന് وَالأَنْصَارِ അൻസ്വാരി (സഹായി)കളിൽ നിന്നും وَالَّذِينَ اتَّبَعُوهُمْ അവരെ പിന്തുടർന്നവരും بِإِحْسَانٍ നന്മ ചെയ്തുകൊണ്ട്, സുകൃതം ചെയ്തുകൊണ്ട് رَضِيَ اللَّهُ അല്ലാഹു തൃപ്തിപ്പെട്ടിരിക്കുന്നു عَنْهُمْ അവരെപ്പറ്റി وَرَضُوا അവരും തൃപ്തിപ്പെട്ടിരിക്കുന്നു عَنْهُ അവനെപ്പറ്റി وَأَعَدَّ അവൻ ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു لَهُمْ അവർക്ക് جَنَّاتٍ സ്വർഗങ്ങളെ تَجْرِي ഒഴുകുന്നു, നടക്കും تَحْتَهَا അതിന്റെ (അവയുടെ) താഴ്ഭാഗത്ത് الأَنْهَارُ അരുവി(നദി)കൾ خَالِدِينَ നിത്യവാസികളായിക്കൊണ്ട് فِيهَا അതിൽ, അവയിൽ أَبَدًا എക്കാലവും, എന്നെന്നും ذَٰلِكَ الْفَوْزُ അതത്രെ ഭാഗ്യം, അതു ഭാഗ്യമത്രെ الْعَظِيمُ വമ്പിച്ച, മഹത്തായ

---

കപടവിശ്വാസികളെക്കുറിച്ചും മറ്റും പലതും പ്രസ്താവിച്ചശേഷം, നബി തിരുമേനി ﷺ യൊന്നിച്ച് അച്ചടക്കത്തോടും സർവ്വസന്നദ്ധതയോടുംകൂടി സദാ വർത്തിച്ചുപോരുന്ന സ്വഹാബികളെക്കുറിച്ച് അല്ലാഹു പുകഴ്ത്തിപ്പറയുകയാണ്. മദീനയിലേക്ക് ഹിജ്റഃ പോന്ന സത്യവിശ്വാസികളാണ് മുഹാജിറുകൾ. നബി ﷺ യെയും അവരെയും ഇസ്‌ലാമിനെയും അതീവ താൽപര്യത്തോടെ സഹായിച്ച മദീനയിലെ സത്യവിശ്വാസികളാണ് അൻസ്വാരികൾ. ഇവരിൽ ഇസ്‌ലാമിലേക്കും, ഇസ്‌ലാമിക സേവനങ്ങളിലേക്കും ആദ്യമാദ്യം മുമ്പോട്ട് വന്നവരെക്കുറിച്ചാണ് മുൻകടന്നവർ ( السَّابِقُونَ ) എന്ന് പറഞ്ഞത്. ആദ്യമാദ്യം സത്യവിശ്വാസവും ത്യാഗസന്നദ്ധതയും സ്വീകരിച്ചവർക്ക് പ്രമുഖ സ്ഥാനവും കൂടുതൽ ശ്രേഷ്ഠതയുമുണ്ടെന്ന് വ്യക്തമാണല്ലോ. അതുകൊണ്ടാണ് ഒന്നാമതായി അവരെക്കുറിച്ച് പ്രസ്താവിച്ചത്. അതിനുശേഷം, അവരുടെ മാതൃകകളെ പിൻപറ്റിക്കൊണ്ട്

ഇരുവിഭാഗത്തിലുമുള്ള എല്ലാവരെക്കുറിച്ചും രണ്ടാമതായും പ്രസ്താവിച്ചിരിക്കുന്നു. ഹിജ്‌റഃ ആറാം കൊല്ലത്തിൽ ഹുദൈബിയയിൽ വെച്ച് നടന്ന പ്രസിദ്ധമായ സന്ധിക്കു മുമ്പ് ഹിജ്‌റഃ വന്ന സ്വഹാബികളെ ഒന്നാംഘട്ടക്കാരായ മുഹാജിറുകളായി പൊതുവെ എണ്ണപ്പെടുന്നു. അവരിൽതന്നെ ആദ്യമാദ്യം വന്നവരും പ്രധാന രംഗങ്ങളിൽ പങ്കുവഹിച്ചവരുമായ ആളുകൾക്ക് മുൻഗണന ഉണ്ട്താനും. നബി തിരുമേനിﷺയുടെ പ്രവാചകത്വത്തിനുശേഷം പതിനൊന്നാം കൊല്ലത്തിൽ ഏഴുപേരും, പന്ത്രണ്ടാം കൊല്ലത്തിൽ എഴുപത് പുരുഷന്മാരും രണ്ട് സ്ത്രീകളുമടക്കം എഴുപത്തിരണ്ട് പേരും മദീനയിൽനിന്ന് മക്കയിൽ വന്ന് നബിﷺയുമായി ബൈഅത്തുൽ അക്വബഃ എന്ന പേരിൽ അറിയപ്പെടുന്ന ഒരു സ്വകാര്യ ഉടമ്പടി നടത്തിപ്പോയിരുന്നു. ഈ ഉടമ്പടിയിലെ അംഗങ്ങളാണ് അൻസ്വാരികളിൽ പ്രഥമ സ്ഥാനം അർഹിക്കുന്നവർ. 'മുൻകടന്നവർ' ( السَّابِقُونَ ) എന്നതിനെപ്പറ്റി വേറെയും അഭിപ്രായമുണ്ടെങ്കിലും ഇപ്പറഞ്ഞതാണ് പൊതുവിൽ അംഗീകരിക്കപ്പെട്ടുവരുന്നത്.

മുഹാജിറുകളും അൻസ്വാരികളുമായി നബിﷺയുടെ സ്വഹാബികളായുള്ള എല്ലാവരെയും ഉൾപ്പെടുത്തിക്കൊണ്ട് അവർക്ക് അല്ലാഹു നൽകുന്ന ബഹുമതി നോക്കുക! ഒന്നാമതായി رَضِيَ اللَّهُ عَنْهُمْ (അല്ലാഹു അവരെക്കുറിച്ച് തൃപ്തിപ്പെട്ടിരിക്കുന്നു) അതെ, അവരുടെ വിശ്വാസത്തിലും പ്രവൃത്തിയിലും, സ്ഥിതിഗതികളിലുമെല്ലാം തന്നെ അവരെക്കുറിച്ച് അല്ലാഹുവിന്ന് തൃപ്തിയാണുള്ളത്. അങ്ങനെ, അവന്റെ മഹത്തായ കാരുണ്യത്തിന്നും, അനുഗ്രഹങ്ങൾക്കും അവർ പാത്രമായിരിക്കുന്നു. രണ്ടാമതായി : وَرَضُوا عَنْهُ (അവർ അവനെക്കുറിച്ചും തൃപ്തിപ്പെട്ടിരിക്കുന്നു) അതെ, ഇഹത്തിലും പരത്തിലും അല്ലാഹു തങ്ങൾക്ക് നൽകുന്ന അനുഗ്രഹങ്ങളിൽ പരിപൂർണമായ സംതൃപ്തിയുള്ളവരും തികച്ചും സന്തുഷ്ടരുമാണവർ. ശിർക്ക് കുഫ്‌റുകളിൽ നിന്നും അനാചാര ദുരാചാരങ്ങളിൽനിന്നും അവൻ അവരെ രക്ഷിച്ചു. അവരുടെ കൈക്ക് ഇസ്‌ലാമിന് വിജയവും അഭിവൃദ്ധിയും നൽകി. നിന്ദ്യനികൃഷ്ടമായ ജീവിത രീതിയിൽനിന്ന് ഉൽകൃഷ്ടവും പരിപാവനവുമായ ജീവിത രീതിക്ക് അവൻ അവരെ ഉത്തമ മാതൃകകളാക്കി. പരലോകത്തുവെച്ച് ലഭിക്കുവാനിരിക്കുന്ന സ്വർഗീയാനുഗ്രഹങ്ങളും സ്ഥാനമാനങ്ങളുമാകട്ടെ, അവർണനീയവും! ഇതിൽപരം ഭാഗ്യം മറ്റെന്തുണ്ട്?! ഇല്ല. മറ്റൊന്നുമില്ല. അതുതന്നെ മഹത്തായ ഭാഗ്യം!( ذَٰلِكَ الْفَوْزُ الْعَظِيمُ )

അല്ലാഹുതന്നെ പറഞ്ഞതുപോലെ, മനുഷ്യർക്ക് ലഭിക്കുവാനിരിക്കുന്ന അതിമഹത്തായ ഈ ഭാഗ്യം-അല്ലാഹു അവരെക്കുറിച്ചും അവർ അവനെക്കുറിച്ചും തൃപ്തിപ്പെടുകയെന്ന ഭാഗ്യം-സിദ്ധിച്ചവരും, അല്ലാഹുവിന്റെ നിരുപാധികമായ പ്രശംസക്ക് പാത്രീഭൂതരുമായ ആ സ്വഹാബി വര്യന്മാരെപ്പറ്റി പൊതുവിലോ, അവരിൽപെട്ട ചിലരെപ്പറ്റി പ്രത്യേകമായോ പഴിവാക്കുകൾ ഉപയോഗിക്കുകയോ, അവർക്ക് അല്ലാഹു നൽകിയ ആ ബഹുമതികൾക്ക് നിരക്കാത്തവിധം അവരുടെ സ്ഥാനപദവികളെ ഇടിച്ചുതാഴ്ത്തുകയോ ചെയ്യുന്നത് എന്തുമാത്രം ധിക്കാരമായിരിക്കുമെന്ന് ആലോചിച്ചു നോക്കുക! അതിന് ആരെങ്കിലും മുതിരുന്നപക്ഷം-അവർ വ്യക്തികളോ, (ശീഅഃ റാഫിദഃ പോലെയുള്ള) കക്ഷികളോ, മുൻകാലക്കാരോ, പിൻകാലക്കാരോ, ആരാവട്ടെ-അതിന്റെ അർത്ഥം അല്ലാഹു സ്വഹാബികൾക്ക് നൽകിയ പ്രശംസകളെ അംഗീകരിക്കുവാൻ അവർ തയ്യാറില്ലെന്നാണല്ലോ. അതിന്റെ അനിവാര്യഫലമാകട്ടെ, അല്ലാഹുവിന്റെ കോപശാപവും, ശിക്ഷയുമല്ലാതെ മറ്റൊന്നുമല്ലതാനും. معاذ الله

സത്യവിശ്വാസത്തിലും ഇസ്‌ലാമിനെ സഹായിക്കുന്നതിലും ആദ്യമായി രംഗത്തു വന്ന തലമുറയാണല്ലോ മുഹാജിറുകളും അൻസ്വാരികളുമാകുന്ന സ്വഹാബികളുടെ തലമുറ. അതുകൊണ്ട് ആദ്യമായി മുൻകടന്നവർ ( السَّابِقُونَ الأَوَّلُونَ ) എന്ന വിശേഷണം സ്വഹാബികളെ മുഴുവൻ ഉൾപ്പെടുത്തുന്നുവെന്നും ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിരിക്കുന്നു. ഇതനുസരിച്ച് സുകൃതം ചെയ്തുകൊണ്ട് അവരെ പിൻപറ്റിയവർ ( الَّذِينَ اتَّبَعُوهُمْ بِإِحْسَانٍ ) എന്ന് പറഞ്ഞതിന്റെ താൽപര്യം. സ്വഹാബികളുടെ അടുത്ത തലമുറയും അവരെ പിൻപറ്റിപ്പോന്നവരുമായ 'താബിഉ'കൾ ( التابعون ) ആണെന്ന് ചിലരും, സ്വഹാബികളെ യഥാവിധി പിൻപറ്റിപ്പോരുന്ന ക്വിയാമത്ത് വരെയുണ്ടാകുന്ന എല്ലാ സുകൃതവാന്മാരും അതിൽ ഉൾപ്പെടുമെന്ന് ചിലരും അഭിപ്രായപ്പെടുന്നു. പക്ഷേ, സ്വഹാബികളെ പിൻപറ്റിവന്ന അടുത്ത തലമുറക്ക് 'താബിഉ'കൾ എന്ന പേർ ക്വുർആൻ അവതരിക്കുന്ന കാലത്തോ, നബിﷺയുടെ കാലത്തോ ഇല്ലെന്നും അത് പിന്നീടുണ്ടായ ഒരു സാങ്കേതിക വിശേഷണമാണെന്നും ഓർക്കുമ്പോൾ 'താബിഉ'കളാണ് അതുകൊണ്ട് വിവക്ഷയെന്ന് പറയുവാൻ ന്യായമില്ല. ക്വിയാമത്തുനാൾവരേക്കും സ്വഹാബികളെ പിൻപറ്റി വരുന്ന സുകൃതവാന്മാരെല്ലാം അതിൽ ഉൾപ്പെടുമെന്ന് പറയുന്നതിൽ ഭാഷാപരമായി നോക്കുമ്പോൾ കാര്യമായ തടസ്സമൊന്നും കാണുന്നില്ലെങ്കിലും-ചില മഹാന്മാർ ചൂണ്ടിക്കാട്ടിയതുപോലെ- അവരെ പിൻപറ്റിയവർ ( الَّذِينَ اتَّبَعُوهُمْ ) എന്ന് ഭൂതകാല ക്രിയാരൂപത്തിലാണ് അല്ലാഹുവിന്റെ പ്രയോഗമെന്ന് ഓർക്കേണ്ടതുണ്ട്. അതേ സമയത്ത് ഇത്തരം സ്ഥാനങ്ങളിൽ ഭൂതകാലത്തെ മാത്രം ഉദ്ദേശിച്ചുകൊണ്ടല്ലാതെ ഭൂതകാലക്രിയ ഉപയോഗിക്കൽ ക്വുർആന്റെ പതിവാണുതാനും. യഥാർഥം അല്ലാഹുവിനറിയാം. പൊതുവിൽ അംഗീകരിക്കപ്പെട്ടു വരുന്നതും ക്വുർആന്റെ ശൈലിയോട് കൂടുതൽ യോജിച്ചതും നാം ആദ്യം വിവരിച്ച അഭിപ്രായം തന്നെ.

وَمِمَّنْ حَوْلَكُم مِّنَ ٱلْأَعْرَابِ مُنَٰفِقُونَ ۖ وَمِنْ أَهْلِ ٱلْمَدِينَةِ مَرَدُوا۟ عَلَى ٱلنِّفَاقِ لَا تَعْلَمُهُمْ ۖ نَحْنُ نَعْلَمُهُمْ ۚ سَنُعَذِّبُهُم مَّرَّتَيْنِ ثُمَّ يُرَدُّونَ إِلَىٰ عَذَابٍ عَظِيمٍ ﴿١٠١﴾

﴾101﴿ **'അഅ്റാബി'കളിൽ നിന്ന് നിങ്ങളുടെ ചുറ്റുപാടിലുള്ളവരിലുമുണ്ട് കപടവിശ്വാസികൾ; മദീനക്കാരിൽ തന്നെയുമുണ്ട് (കപടവിശ്വാസികൾ). അവർ കാപട്യത്തിൽ (ശീലിച്ചു) മുരടിച്ചിരിക്കുകയാണ്. (നബിയേ) നീ അവരെ അറിയുകയില്ല; നാം അവരെ അറിയുന്നു.**

**നാമവരെ രണ്ട് പ്രാവശ്യം ശിക്ഷിക്കുന്നതാണ്; പിന്നീട്, വമ്പിച്ച ഒരു ശിക്ഷയിലേക്ക് അവർ തള്ളപ്പെടുകയും ചെയ്യും.**

وَءَاخَرُونَ ٱعْتَرَفُوا۟ بِذُنُوبِهِمْ خَلَطُوا۟ عَمَلًا صَٰلِحًا وَءَاخَرَ سَيِّئًا

﴾102﴿ **വേറെ ചിലരുമുണ്ട്; അവർ തങ്ങളുടെ പാപങ്ങളെ (സമ്മതിച്ചു) ഏറ്റുപറഞ്ഞിരിക്കുന്നു. അവർ സൽക്കർമവും, വേറെ (ചില)**

**ദുഷ്കർമവും കൂട്ടിക്കലർത്തിയിരിക്കുന്നു.**

عَسَى ٱللَّهُ أَن يَتُوبَ عَلَيۡهِمۡۚ إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿١٠٢﴾

**അല്ലാഹു അവരുടെ പശ്ചാത്താപം സ്വീകരിച്ചേക്കാവുന്നതാണ്. നിശ്ചയമായും അല്ലാഹു, വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

---

﴿101﴾ وَمِمَّنۡ حَوۡلَكُم നിങ്ങളുടെ ചുറ്റുപാടിലുള്ളവരിലും ഉണ്ട് مِنَ الأَعۡرَابِ അഅ്റാബികളിൽനിന്ന് مُنَافِقُونَ കപടവിശ്വാസികൾ وَمِنۡ أَهۡلِ ആൾക്കാരിലും ഉണ്ട് الۡمَدِينَةِ മദീനയിലെ مَرَدُوا അവർ മുരടിച്ചിരിക്കുന്നു (പരിചയിച്ചു, ശീലിച്ചു, അതിരുവിട്ടു) عَلَى النِّفَاقِ കാപട്യത്തിൽ, കപടതയിലായി لَا تَعۡلَمُهُمۡ നീ അവരെ അറിയുകയില്ല نَحۡنُ നാം نَعۡلَمُهُمۡ അവരെ അറിയുന്നു, അറിയുന്നതാണ് سَنُعَذِّبُهُم അവരെ നാം ശിക്ഷിക്കും مَرَّتَيۡنِ രണ്ടു പ്രാവശ്യം ثُمَّ يُرَدُّونَ പിന്നെ അവർ മടക്കപ്പെടും, തള്ളപ്പെടും إِلَىٰ عَذَابٍ ഒരു ശിക്ഷയിലേക്ക് عَظِيمٍ വമ്പിച്ചതായ ﴿102﴾ وَآخَرُونَ വേറെ ചിലരുമുണ്ട് اعۡتَرَفُوا അവർ സമ്മതിച്ചിരിക്കുന്നു, ഏറ്റുപറഞ്ഞു بِذُنُوبِهِمۡ തങ്ങളുടെ പാപങ്ങളെപ്പറ്റി خَلَطُوا അവർ കൂട്ടിക്കലർത്തി عَمَلًا صَالِحًا നല്ലതായ (സൽ) ക്കർമത്തെ وَآخَرَ വേറെയും (കർമം) سَيِّئًا ദുഷിച്ച, മോശപ്പെട്ട عَسَى اللَّهُ അല്ലാഹു ആയേക്കാം أَنۡ يَتُوبَ പശ്ചാത്താപം സ്വീകരിക്കുക عَلَيۡهِمۡ അവരുടെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്.

---

മദീനാ നിവാസികളിലും അഅ്റാബികളിലുമുള്ള സത്യവിശ്വാസികളെയും, കപടവിശ്വാസികളെയും കുറിച്ച് പലതും പ്രസ്താവിച്ചശേഷം രണ്ടുകൂട്ടരിലുമുള്ള ഓരോ പ്രത്യേക തരക്കാരെപ്പറ്റി വിവരിക്കുകയാണ്.

(1) കാപട്യത്തിൽ പരിചയവും വൈഭവവും സിദ്ധിച്ചു അതിൽ നിരതരായി കഴിയുന്നവർ. അവരുടെ വാക്കുകളിൽനിന്നോ, പ്രവൃത്തികളിൽനിന്നോ അവരെ മനസ്സിലാക്കുവാൻ കഴിയുകയില്ല. അത്രയും സമർഥരാണവർ. അല്ലാഹുവിന് മാത്രമേ അവരെ അറിയുകയുള്ളൂ. അവർ നന്നായിത്തീരുകയില്ല. അത്രയും മുരടിച്ചുകഴിഞ്ഞിരിക്കുന്നു. അതുകൊണ്ട് അവർ ഈ ലോകത്തുവെച്ച് രണ്ടു പ്രാവശ്യം ശിക്ഷ അനുഭവിക്കേണ്ടിവരും. പിന്നീട് പരലോകശിക്ഷ അതിന് പുറമെയും.

(2) മറ്റൊരു കൂട്ടർ കപടവിശ്വാസികളല്ലെങ്കിലും നല്ല കർമങ്ങളിലൂടെ ദുഷിച്ച കർമങ്ങളും കൂട്ടിക്കലർത്തിയിട്ടുള്ളവരാണ്. എന്നാൽ, തങ്ങളുടെ പാപങ്ങളെപ്പറ്റി അവർ ബോധവാന്മാരും കുറ്റം ഏറ്റുപറഞ്ഞു പശ്ചാത്തപിക്കുന്നവരുമാണവർ. ഇവർക്ക് അല്ലാഹു പൊറുത്തുകൊടുക്കുമെന്ന് തികച്ചും പ്രതീക്ഷിക്കാം. ഇതാണ് ആ രണ്ടുകൂട്ടരെപ്പറ്റിയും പ്രസ്താവിച്ചതിന്റെ സാരം. 'അല്ലാഹു ഇന്ന പ്രകാരം ചെയ്തേക്കാം' (عَسَى اللَّهُ) എന്നിങ്ങിനെ പ്രതീക്ഷക്ക് വക നൽകിക്കൊണ്ടുള്ള അല്ലാഹുവിന്റെ പ്രസ്താവനകളിലടങ്ങിയ കാര്യങ്ങൾ യഥാർഥത്തിൽ സംഭവിക്കുകതന്നെ ചെയ്യുമെന്ന് ഉറപ്പിക്കാവുന്നതാണ്.

وَءَاخَرُونَ ٱعْتَرَفُوا۟ بِذُنُوبِهِمْ (വേറെ ചിലർ തങ്ങളുടെ പാപങ്ങളെപ്പറ്റി ഏറ്റുപറഞ്ഞിരിക്കുന്നു) എന്ന് പറഞ്ഞത് അബൂലുബാബത്തൽ അൻസ്വാരീ (റ) യെയും അദ്ദേഹത്തിന്റെ കൂട്ടുകാരായ ചില വ്യക്തികളെയും സംബന്ധിച്ചാണെന്നത്രെ ഇബ്നു ജരീർ (റ) മുതലായ പല വ്യാഖ്യാതാക്കളും പ്രസ്താവിക്കുന്നത്. അദ്ദേഹത്തിന്റെ കൂട്ടുകാരുടെ എണ്ണം അഞ്ചോ, ഏഴോ, ഒമ്പതോ എന്നുള്ളതിൽ രിവായത്തുകൾക്കിടയിൽ ഭിന്നിപ്പു കാണാമെങ്കിലും അവരുടെ സംഭവം ഇപ്രകാരമായിരുന്നു: തക്കതായ കാരണം കൂടാതെ തബൂക്ക് യുദ്ധയാത്രയിൽ നിന്ന് അവർ ഒഴിഞ്ഞുമാറിയിരുന്നു. റസൂൽ ﷺ മടങ്ങിയെത്തും മുമ്പു തന്നെ അവർ വളരെ ഖേദത്തിലായി. 'റസൂൽ തിരുമേനി ﷺ വളരെ കഷ്ടതയിലും വിഷമത്തിലും കഴിഞ്ഞുകൂടുമ്പോൾ നാം സുഖമായി കഴിഞ്ഞുകൂടുന്നത് ശരിയല്ല; അതുകൊണ്ട് നാം നമ്മെത്തന്നെ പള്ളിയുടെ തൂണുകളിൽ കെട്ടി ബന്ധിക്കുക; റസൂൽ ﷺ വന്ന് നമുക്ക് ഒഴികഴിവ് നൽകി നമ്മെ അഴിച്ചുവിടുന്നതുവരെ നാം അങ്ങിനെത്തന്നെ കഴിയണം' എന്ന് അവർ തമ്മിൽ പറഞ്ഞു. അങ്ങനെ, അവരിൽ (താഴെ പറയുന്ന) മൂന്നു പേരൊഴിച്ച് ബാക്കിയുള്ളവർ തങ്ങളെ സ്വയം തന്നെ തൂണുകളിൽ ബന്ധിച്ചു. റസൂൽ ﷺ മടങ്ങിവരുന്ന വഴി പള്ളിയിൽ പ്രവേശിച്ചപ്പോൾ അവരെ കണ്ടു. വിവരം അറിഞ്ഞപ്പോൾ തിരുമേനി പറഞ്ഞു: 'അല്ലാഹുവിൽനിന്ന് കൽപന കിട്ടാതെ ഞാൻ അവരെ അഴിച്ചുവിടുകയോ, അവർക്ക് ഒഴികഴിവു നൽകുകയോ ചെയ്കയില്ല'. അനന്തരം وَءَاخَرُونَ ٱعْتَرَفُوا۟ എന്നുള്ള (ഈ) വചനം അവതരിച്ചു. അപ്പോൾ, നബി ﷺ അവരെ അഴിച്ചുവിടുകയും, അവർക്ക് ഒഴികഴിവ് നൽകുകയും ചെയ്തു.

ഇബ്നു ജരീർ (റ) മുതലായവർ പല മാർഗങ്ങളിലൂടെ നിവേദനം ചെയ്തിട്ടുള്ളതിന്റെ ചുരുക്കമാണിത്. വേറെയും ചില സംഭവങ്ങൾ ഇവിടെ ഉദ്ധരിക്കപ്പെട്ടിട്ടുണ്ടെങ്കിലും ക്വുർആന്റെ വാക്കുകളോട് അവ യോജിക്കുന്നില്ലെന്ന് ഇബ്നുജരീർ (റ) പ്രത്യേകം ചൂണ്ടിക്കാട്ടിയിട്ടുണ്ട്. തൂണുകളിൽ ബന്ധിക്കുന്നതിൽനിന്ന് ഒഴിവായ ആ മൂന്നുപേരെപ്പറ്റി 106 ഉം 118 ഉം വചനങ്ങളിൽ താഴെ പരാമർശങ്ങൾ കാണാവുന്നതാണ്.

രണ്ടുവട്ടം അവരെ ശിക്ഷിക്കുമെന്ന് പറഞ്ഞതിന്റെ താൽപര്യം പലരും വ്യത്യസ്ത വാക്കുകളിൽ ചൂണ്ടിക്കാണിക്കാറുണ്ട്. അവയുടെ ആകെ സാരം ഇങ്ങിനെ പറയാം: കാപട്യത്തിന്റെ രഹസ്യം പുറത്താക്കുക, അപമാനത്തിന് വിധേയരാക്കുക, മാനസികമോ സാമ്പത്തികമോ ശാരീരികമോ ആയ അവശതകൾ അനുഭവിപ്പിക്കുക മുതലായ കാര്യങ്ങൾ ഒന്നാമത്തെ ശിക്ഷയും, അവിശ്വാസികളായി മരണപ്പെടുക, മരണവേളയിൽ മലക്കുകളുടെ കൈക്കും മറ്റുമുണ്ടാകുന്ന കഷ്ടതകൾ അനുഭവപ്പെടുക, ക്വബ്റിൽ വെച്ചുണ്ടാകുന്ന ശിക്ഷാനുഭവങ്ങൾ മുതലായവ രണ്ടാമത്തെ ശിക്ഷയുമായിരിക്കും. الله أعلم

കപടവിശ്വാസികളായ ചില വ്യക്തികളെക്കുറിച്ച് നബി ﷺ ക്ക് അറിവുണ്ടായിരുന്നു- അല്ലാഹു അറിയിച്ചുകൊടുത്തിരുന്നു-വെന്ന് ചില സംഭവങ്ങളിൽനിന്ന് മുമ്പ് നാം കണ്ടുവല്ലോ. 'അവരുടെ വാക്കിന്റെ ശൈലിയിൽ അവരെ നിനക്ക് മനസ്സിലാകുക തന്നെ ചെയ്യാം'. ( وَلَتَعْرِفَنَّهُمْ فِى لَحْنِ ٱلْقَوْلِ ) എന്നു സൂഃ മുഹമ്മദ് : 30 ലും പറയുന്നുണ്ട്. ഇവിടെ 'നീ അവരെ അറിയുകയില്ല, അല്ലാഹു അറിയും' ( لَا تَعْلَمُهُمْ نَحْنُ نَعْلَمُهُمْ ) എന്ന് പറഞ്ഞതും അതുമായി പരസ്പര വൈരുദ്ധ്യമില്ലെന്ന് മനസ്സിലാക്കേണ്ടതാണ്. ചില അടയാളങ്ങൾ വഴി ചിലരെയൊക്കെ അവർ കപടൻമാരാണെന്ന് നബി ﷺ ക്ക് മനസ്സിലാക്കുവാൻ കഴിയും; തബൂക്കിൽനിന്നുള്ള മടക്കയാത്രയിൽ നബി ﷺ യെ കൊലപ്പെടുത്തുവാൻ ഗൂഢതന്ത്രം നടത്തിയ വ്യക്തികളെപ്പോലെ അല്ലാഹു അറിയിച്ചുകൊടുത്തവരെപ്പറ്റി വ്യക്തിപരമാ

യിത്തന്നെ അറിയുവാൻ കഴിയും; പക്ഷേ, എല്ലാ കപടവിശ്വാസികളെക്കുറിച്ചും വിശദ മായി മനസ്സിലാക്കുവാനോ, സൂക്ഷ്മമായി അറിയുവാനോ നബിﷺക്ക് കഴിയുകയില്ല എന്നത്രെ അവയുടെ താൽപര്യമെന്ന് സാമാന്യമായി പറയാം.

خُذۡ مِنۡ أَمۡوَٰلِهِمۡ صَدَقَةً تُطَهِّرُهُمۡ وَتُزَكِّيهِم بِهَا وَصَلِّ عَلَيۡهِمۡۖ إِنَّ صَلَوٰتَكَ سَكَنٌ لَّهُمۡۗ وَٱللَّهُ سَمِيعٌ عَلِيمٌ ﴿١٠٣﴾

**《103》 (നബിയേ) അവരുടെ സ്വത്തുക്കളിൽ നിന്നും നീ ധർമം എടുക്കുക [വാങ്ങുക] അതുവഴി നീ അവരെ ശുദ്ധിയാക്കുകയും, സംസ്ക രിക്കുകയും ചെയ്യുമാറ്. അവർക്ക് (അനുഗ്രഹത്തിനായി) പ്രാർഥിക്കു കയും ചെയ്യുക. നിശ്ചയമായും, നിന്റെ പ്രാർഥന അവർക്ക് ഒരു (മനഃ) സമാധാനമാകുന്നു. അല്ലാഹു (എല്ലാം) കേൾക്കുന്നവനും, അറിയു ന്നവനുമാകുന്നു.**

أَلَمۡ يَعۡلَمُوٓاْ أَنَّ ٱللَّهَ هُوَ يَقۡبَلُ ٱلتَّوۡبَةَ عَنۡ عِبَادِهِۦ وَيَأۡخُذُ ٱلصَّدَقَٰتِ وَأَنَّ ٱللَّهَ هُوَ ٱلتَّوَّابُ ٱلرَّحِيمُ ﴿١٠٤﴾

**《104》 അവർക്കറിഞ്ഞുകൂടേ? അല്ലാഹു തന്നെയാണ് അവന്റെ അടി യാൻമാരിൽ നിന്ന് 'തൗബഃ' [പശ്ചാ ത്താപം] സ്വീകരിക്കുകയും ദാനധർമ ങ്ങൾ എടുക്കുകയും ചെയ്യുന്ന തെന്നും, അല്ലാഹുതന്നെയാണ് പശ്ചാത്താപം സ്വീകരിക്കുന്നവനും, കരുണാനിധിയായുള്ളവനെന്നും!**

---

《103》 خُذْ നീ വാങ്ങുക, എടുക്കുക, സ്വീകരിക്കുക مِنْ أَمْوَالِهِمْ അവരുടെ ധനം (സ്വത്തു)ക്കളിൽ നിന്ന് صَدَقَةً ധർമം تُطَهِّرُهُمْ നീ അവരെ ശുദ്ധിയാക്കുമാറ്, ശുദ്ധമാ ക്കുന്ന നിലക്ക് وَتُزَكِّيهِمْ അവരെ സംസ്കരിക്കുകയും بِهَا അതുകൊണ്ട്, അതുവഴി, അതു നിമിത്തം وَصَلِّ പ്രാർഥിക്കുക. (ആശീർവദിക്കുക)യും ചെയ്യുക. عَلَيْهِمْ അവർക്കായി,അവർക്ക് إِنَّ صَلَاتَكَ നിശ്ചയമായും നിന്റെ പ്രാർഥന (ആശീർവാദം) سَكَنٌ ഒരു സമാധാനമാണ്, ശാന്തതയാണ് لَهُمْ അവർക്ക് وَاللَّهُ അല്ലാഹു سَمِيعٌ കേൾക്കു ന്നവനാണ് عَلِيمٌ അറിയുന്നവനാണ് 《104》 أَلَمْ يَعْلَمُوا അവർ അറിഞ്ഞിട്ടില്ലേ, അവർക്ക റിഞ്ഞുകൂടേ أَنَّ اللَّهَ هُوَ അല്ലാഹു തന്നെയാണെന്ന് يَقْبَلُ സ്വീകരിക്കുന്നത് التَّوْبَةَ പശ്ചാ ത്താപം عَنْ عِبَادِهِ തന്റെ അടിയാൻമാരിൽ നിന്ന് (അടിയാൻമാർക്ക്) وَيَأْخُذُ എടുക്കുകയും ചെയ്യുന്നത് الصَّدَقَاتِ ദാനധർമങ്ങളെ, ധർമങ്ങൾ وَأَنَّ اللَّهَ هُوَ അല്ലാഹു തന്നെയാ ണെന്നും التَّوَّابُ പശ്ചാത്താപം സ്വീകരിക്കുന്നവൻ الرَّحِيمُ കരുണാനിധി

صَدَقَة (ധർമം) എന്ന വാക്കിൽ എല്ലാതരം ദാനധർമങ്ങളും ഉൾപ്പെടുന്നു. പക്ഷേ, നിർബന്ധ ധർമമായ സകാത്തിനെ സംബന്ധിച്ചിടത്തോളം അതിന്റെ നിശ്ചിതതോതും വ്യവസ്ഥയും അനുസരിച്ചും, സക്കാത്തല്ലാത്ത നിർബന്ധ ധർമങ്ങളെ സംബന്ധിച്ചിടത്തോളം സന്ദർഭവും പരിതഃസ്ഥിതിയും അനുസരിച്ചും, നിർബന്ധമില്ലാത്ത ദാനധർമങ്ങളെ സംബന്ധിച്ചിടത്തോളം ദാതാവ് നൽകുന്നതും സ്വീകരിക്കേണ്ടതാകുന്നു. ആവശ്യമായ വിഷയങ്ങളിൽ ചിലവഴിക്കുവാനായി ജനങ്ങളിൽ നിന്ന് ധർമങ്ങൾ സ്വീകരിക്കണമെന്നും ധർമം നൽകുന്നവർക്കുവേണ്ടി പ്രാർഥിക്കണമെന്നും അല്ലാഹു നബിﷺയോട് കൽപിക്കുന്നു. അവർ നൽകുന്ന ദാനധർമങ്ങൾ അവർക്ക് തന്നെ ഗുണകരമാണ്-അതവരെ ശുദ്ധീകരിക്കുകയും സംസ്കരിക്കുകയും ചെയ്യും-എന്നും ചൂണ്ടിക്കാട്ടുന്നു. അതായത് പിശുക്ക്, ആർത്തി മുതലായ ദുഃസ്വഭാവങ്ങളിൽ നിന്നും പാപങ്ങളിൽ നിന്നും ധർമം ശുദ്ധിയാക്കുന്നു. ഔദാര്യമനഃസ്ഥിതി, സാധുദയ, ത്യാഗസന്നദ്ധത, പുണ്യ കർമങ്ങളിലുള്ള താൽപര്യം, ആത്മീയശുദ്ധി ആദിയായ ഗുണങ്ങൾ വളർത്തി മനുഷ്യനെ അത് സംസ്കരിക്കുകയും ചെയ്യുന്നു. കൂടാതെ, നബിﷺയുടെ പ്രാർഥനമൂലം മനസ്സിന് സമാധാനവും ശാന്തിയും ലഭിക്കുകയും ചെയ്യും. നബിﷺയുടെ പ്രാർഥനകൾ അല്ലാഹു വെറുതെയാക്കുകയില്ലല്ലോ. ഈ കൽപനകൾ നബി തിരുമേനിﷺയെ അഭിമുഖീകരിച്ചുകൊണ്ടുള്ളവയാണെങ്കിലും, നബിﷺയുടെ ശേഷം അതാത് കാലത്തെ ഭരണകർത്താക്കൾക്കും ബാധകമാണ്.

صلوة (സ്വലാത്ത്) എന്നാൽ പ്രാർഥന, എന്നാണ് ഭാഷാർഥം. 'നമസ്കാരം, അനുഗ്രഹം നേരൽ, ആശീർവദിക്കൽ' എന്നിങ്ങനെയുള്ള അർഥങ്ങളിലും അത് ഉപയോഗിക്കപ്പെടുന്നു. എല്ലാറ്റിലും പ്രാർഥന അടങ്ങിയിട്ടുണ്ടല്ലോ. അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം അനുഗ്രഹം നൽകുക എന്നും, മലക്കുകളെ സംബന്ധിച്ചിടത്തോളം പാപമോചനം തേടുക എന്നും, സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം നൻമക്കും അനുഗ്രഹത്തിനും വേണ്ടി പ്രാർഥിക്കുക എന്നുമായിരിക്കും അതുകൊണ്ടു വിവക്ഷ. ധർമവുമായി വരുന്ന ആളുകൾക്കുവേണ്ടി ഈ കൽപനയനുസരിച്ച് നബിﷺ പ്രാർഥന നടത്തിയിരുന്നതായി ഹദീഥുകളിൽ കാണാവുന്നതാണ്. അബ്ദുല്ലാഹിബ്നു അബീഔഫാ (റ) പറയുന്നു: നബിﷺയുടെ അടുക്കൽ വല്ല ആളുകളും അവരുടെ ധർമങ്ങളുമായി വന്നാൽ അവിടുന്ന് പറയും: 'അല്ലാഹുവേ, ഇന്ന ആളുടെ കൂട്ടർക്ക് അനുഗ്രഹം നൽകേണമേ!' അങ്ങനെ എന്റെ പിതാവ് അദ്ദേഹത്തിന്റെ ധർമവുമായി ചെന്നു. അപ്പോൾ തിരുമേനി പറഞ്ഞു: 'അല്ലാഹുവേ, അബീഔഫായുടെ കൂട്ടർക്ക് നീ അനുഗ്രഹം നൽകേണമേ! (ബു.മു)

രണ്ടാമത്തെ വചനത്തിൽ 'തൗബഃ (പശ്ചാത്താപം) സ്വീകരിക്കുന്നതും, ധർമങ്ങൾ വാങ്ങുന്നതും അല്ലാഹു തന്നെയാണെന്നും, അവൻ പശ്ചാത്താപം സ്വീകരിക്കുന്നവനും കരുണാനിധിയുമാണെന്നും അവർക്കറിഞ്ഞുകൂടേ?!' എന്ന ചോദ്യം വളരെ ശ്രദ്ധാർഹമാകുന്നു. പല സൂചനകളും അടങ്ങിയ ഒരു ചോദ്യമാണത്. ഉദാഹരണമായി:

(1) പശ്ചാത്താപം സ്വീകരിക്കൽ അല്ലാഹുവിന്റെ മാത്രം അധികാരാവകാശത്തിൽപെട്ടതാണ്. അതിൽ നബിﷺക്കോ മറ്റാർക്കെങ്കിലുമോ യാതൊരു പങ്കുമില്ല. അല്ലാഹുവിന്റെ അനുവാദപ്രകാരമല്ലാതെ ഒരാളുടെ പശ്ചാത്താപവും ഖേദവും സ്വീകരിച്ചു ആയാളെ ശുദ്ധീകരിക്കാൻ ആർക്കും സാധ്യമല്ല.

(2) ധർമങ്ങൾ വാങ്ങി അതാത് മാർഗങ്ങളിൽ വിനിയോഗിക്കുന്നത് നബിﷺയുടെ

കൈക്കാണ് നടക്കുന്നതെങ്കിലും അത് അല്ലാഹുവിന്റെ കൽപനപ്രകാരമായതുകൊണ്ട് യഥാർഥത്തിൽ അത് ഏറ്റുവാങ്ങുന്നത് അല്ലാഹുവാകുന്നു. ആ സ്ഥിതിക്ക് അതൊരിക്കലും വെറുതെയാവുകയില്ല. തക്കപ്രതിഫലം അവൻ നൽകുകതന്നെ ചെയ്യും.

(3) പാപങ്ങളിൽ നിന്ന് പശ്ചാത്തപിക്കലും ധർമം ചെയ്യലും അല്ലാഹുവിന് വളരെ ഇഷ്ടപ്പെട്ട കാര്യങ്ങളാകുന്നു.

(4) പാപങ്ങളിൽ നിന്ന് പശ്ചാത്തപിക്കുന്നവർ തങ്ങളുടെ സ്വത്തിൽ നിന്ന് ധർമം കൊടുക്കുന്നത് അവരുടെ പാപം പൊറുക്കുവാൻ കാരണമായിത്തീരുന്നതാണ്. ഇങ്ങിനെ പലതും.

തബൂക്ക് പടയെടുപ്പിൽ സംബന്ധിക്കാതെയോ, അതിലേക്ക് ധനം ചിലവഴിക്കാതെയോ ഇരുന്നവരും, പിന്നീട് തങ്ങളുടെ പക്കൽ വന്നുപോയ അപരാധത്തെപ്പറ്റി ഖേദക്കാരുമായ ആളുകൾ പ്രത്യേകിച്ചും ദാനധർമങ്ങൾ ചെയ്യേണ്ടതുണ്ടെന്നും, അത് അവരുടെ പശ്ചാത്താപം സ്വീകരിക്കുവാൻ സഹായകമാവുമെന്നും ഈ വചനത്തിൽ നിന്ന് മനസ്സിലാക്കാം. ആദ്യം ഒഴിവായി പിന്തിനിന്നുവെങ്കിലും പിന്നീട് വലിയ ഖേദത്തിലായ അബൂലുബാബത്തൽ അൻസ്വാരി(റ)യുടെയും കൂട്ടരുടെയും കഥ മുമ്പ് പറഞ്ഞുവല്ലോ. അവർ നബിﷺയുടെ അടുക്കൽ വന്നു 'നബിയേ, ഇതാ ഞങ്ങളുടെ ധനം, ഇത് (ധർമമായി) സ്വീകരിച്ചു ഞങ്ങൾക്കുവേണ്ടി അങ്ങുന്ന് പാപമോചനം തേടണം.' എന്ന് അപേക്ഷിച്ചുവെന്നും, 'നിങ്ങളുടെ ധനത്തിൽനിന്ന് ഒന്നും വാങ്ങുവാൻ എന്നോട് കൽപിക്കപ്പെട്ടിട്ടില്ല.' എന്ന് തിരുമേനി ഉത്തരം പറഞ്ഞുവെന്നും, പിന്നീട്. .... خُذۡ مِنۡ أَمۡوَٰلِهِمۡ (അവരുടെ ധനത്തിൽ നിന്നും ധർമം വാങ്ങിക്കൊള്ളുക...) എന്ന വചനം അവതരിച്ചപ്പോൾ, നബിﷺ അവരിൽ നിന്ന് (അവരുടെ സ്വത്തിന്റെ) മൂന്നിലൊന്ന് വാങ്ങി അവർക്കുവേണ്ടി ധർമം ചെയ്യുകയുണ്ടായെന്നും ഇബ്നുജരീർ (റ) ഒന്നിലധികം മാർഗങ്ങളിലൂടെ ഉദ്ധരിച്ചിരിക്കുന്നു.

നബിﷺയോടുള്ള ഈ കൽപന- അവരുടെ സ്വത്തുക്കളിൽ നിന്ന് ധർമം അഥവാ സക്കാത്ത് വാങ്ങണമെന്ന കൽപന- നബിﷺക്ക് മാത്രം ബാധകമായതല്ലെന്നും, നബിﷺയുടെ ശേഷം അതതുകാലത്തെ അധികാരസ്ഥൻമാർ അത് വസൂലാക്കേണ്ടതുണ്ടെന്നും, എല്ലാവരുടെ സ്വത്തിനും ബാധകമാണ് ഈ നിയമമെന്നും ഇമാം ഇബ്നു കഥീർ (റ) ഇവിടെ ചൂണ്ടിക്കാട്ടിയിരിക്കുന്നു.

وَقُلِ ٱعۡمَلُواْ فَسَيَرَى ٱللَّهُ عَمَلَكُمۡ وَرَسُولُهُۥ وَٱلۡمُؤۡمِنُونَۖ

**﴾105﴿ (നബിയേ) പറയുകയും ചെയ്യുക; 'നിങ്ങൾ പ്രവർത്തിച്ചുകൊള്ളുവിൻ, നിങ്ങളുടെ പ്രവർത്തനം വഴിയെ അല്ലാഹു കണ്ടുകൊള്ളും; അവന്റെ റസൂലും, സത്യവിശ്വാസികളും (കണ്ടുകൊള്ളും)**

وَسَتُرَدُّونَ إِلَىٰ عَٰلِمِ ٱلۡغَيۡبِ

**അദൃശ്യവും, ദൃശ്യവും അറിയുന്നവനിലേക്ക് നിങ്ങൾ വഴിയെ മടക്കപ്പെടുകയും ചെയ്യും. അപ്പോൾ, നിങ്ങൾ**

| وَٱلشَّهَـٰدَةِ فَيُنَبِّئُكُم بِمَا كُنتُمْ تَعْمَلُونَ ﴿١٠٥﴾ | പ്രവർത്തിച്ചുകൊണ്ടിരുന്നതിനെപ്പറ്റി അവൻ നിങ്ങളെ ബോധ്യപ്പെടുത്തുന്നതാണ്. |
|---|---|

﴾105﴿ وَقُلِ നീ പറയുകയും ചെയ്യുക. اعْمَلُوا നിങ്ങൾ പ്രവർത്തിക്കുവിൻ فَسَيَرَى എന്നാൽ വഴിയെ കാണും اللَّهُ അല്ലാഹു عَمَلَكُمْ നിങ്ങളുടെ കർമം, പ്രവൃത്തി وَرَسُولُهُ അവന്റെ റസൂലും وَالْمُؤْمِنُونَ സത്യവിശ്വസികളും وَسَتُرَدُّونَ നിങ്ങൾ മടക്ക (തള്ള)പ്പെടുകയും ചെയ്യും إِلَى عَالِمِ അറിയുന്നവനിലേക്ക് الْغَيْبِ അദൃശ്യത്തെ, മറഞ്ഞതിനെ وَالشَّهَادَةِ ദൃശ്യത്തെയും, വെളിവായതും فَيُنَبِّئُكُمْ അപ്പോൾ അവൻ നിങ്ങളെ വിവരമറിയിക്കും, ബോധ്യപ്പെടുത്തും بِمَا كُنتُمْ നിങ്ങളായിരുന്നതിനെപ്പറ്റി تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കും.

കഴിഞ്ഞുപോയ തെറ്റിനെപ്പറ്റി ഖേദിക്കുകയും ഒഴികഴിവ് പറയുകയും ചെയ്താൽ മാത്രം പോരാ, ഭാവിപ്രവർത്തനങ്ങൾ നന്നായിത്തീരുക കൂടി വേണ്ടതുണ്ട്. അപ്പോഴേ പശ്ചാത്താപം യഥാർഥമായിത്തീരുകയുള്ളൂ. നിങ്ങളുടെ ഭാവി എങ്ങിനെയിരിക്കുമെന്ന് ക്രമേണ എല്ലാവർക്കും കാണാമല്ലോ. അതിൽ നിന്ന് വ്യക്തമാകും നിങ്ങളുടെ പശ്ചാത്താപം എത്രമാത്രം ശരിയായതാണെന്ന്. അല്ലാഹു എല്ലാ രഹസ്യപരസ്യങ്ങളും അറിയുന്നവനാകുന്നു. അവൻ നിങ്ങളുടെ പ്രവർത്തനങ്ങളെ വീക്ഷിച്ചുവരുന്നുണ്ട്. പരലോകത്തുവെച്ച് അവൻ തക്കതായ നടപടിയെടുക്കുകയും, നിങ്ങളുടെ കർമവും അതിന്റെ ഫലവും നിങ്ങളെ ബോധ്യപ്പെടുത്തുകയും ചെയ്യും. സസൂക്ഷ്മമായിട്ടല്ലെങ്കിലും ഒരു ഏകദേശ കാഴ്ച നിങ്ങളെപ്പറ്റി റസൂലിനും, സത്യവിശ്വാസികൾക്കും കാണുവാൻ കഴിയുന്നതുമാണ്. അതിൽ നിന്ന് അവർക്കും നിങ്ങളെക്കുറിച്ച് ചില അനുമാനങ്ങളും നടപടികളും സ്വീകരിക്കുവാനും സാധിക്കും. എന്നിങ്ങനെ അവരെ ഓർമിപ്പിക്കുക കൂടി വേണമെന്ന് അല്ലാഹു നബിﷺയെ ഉണർത്തുകയാണ്.

ഏതെങ്കിലും ആളുകളെപ്പറ്റി അവരുടെ നടപടി ക്രമങ്ങളുടെ അടിസ്ഥാനത്തിൽ സത്യവിശ്വാസികൾക്കുണ്ടാകുന്ന പൊതുവായ ധാരണയും, അഭിപ്രായവും അല്ലാഹുവിങ്കലും സ്വീകാര്യമായിരിക്കുമെന്നൊരു സൂചന ഈ വചനത്തിൽ കാണാവുന്നതാണ്. അനസ് (റ) ഉദ്ധരിച്ച ഒരു ഹദീഥിൽ നിന്ന് ഈ വസ്തുത കുറേക്കൂടി വ്യക്തമാകുന്നു. അദ്ദേഹം പറയുകയാണ്: അവർ (സ്വഹാബികൾ) ഒരു ജനാസയുടെ അടുത്തുകൂടെ പോയപ്പോൾ, അതിനപ്പറ്റി അവർ നല്ലനിലക്ക് പുകഴ്ത്തിപ്പറയുകയുണ്ടായി. അപ്പോൾ നബിﷺ പറഞ്ഞു: 'അത് സ്ഥിരപ്പെട്ടു' എന്ന്. പിന്നെ, വേറൊരു ജനാസയുടെ അടുക്കലൂടെ പോയപ്പോൾ അവർ അതിനെപ്പറ്റി മോശമായ നിലക്ക് പ്രസ്താവിക്കുകയുണ്ടായി. അപ്പോഴും നബിﷺ പറഞ്ഞു: 'അത് സ്ഥിരപ്പെട്ടു' എന്ന്. അപ്പോൾ ഉമർ (റ) ചോദിച്ചു: 'എന്താണ് സ്ഥിരപ്പെട്ടത്?' തിരുമേനി പറഞ്ഞു: 'അയാളെപ്പറ്റി നിങ്ങൾ നല്ലത് പറഞ്ഞു. അതിനാൽ, അയാൾക്ക് സ്വർഗം സ്ഥിരപ്പെട്ടു. മറ്റേയാളെപ്പറ്റി നിങ്ങൾ മോശം പറഞ്ഞു. അതിനാൽ അയാൾക്ക് നരകം സ്ഥിരപ്പെട്ടു. ഒരു രിവായത്തിൽ 'നിങ്ങൾ ഭൂമിയിൽ അല്ലാഹുവിന്റെ സാക്ഷികളാണ്' എന്നുകൂടി നബിﷺപറഞ്ഞതായുണ്ട്. (ബു;മു)

وَءَاخَرُونَ مُرْجَوْنَ لِأَمْرِ ٱللَّهِ إِمَّا يُعَذِّبُهُمْ وَإِمَّا يَتُوبُ عَلَيْهِمْ ۗ وَٱللَّهُ عَلِيمٌ حَكِيمٌ ﴿١٠٦﴾

**﴾106﴿ അല്ലാഹുവിന്റെ കൽപനക്കുവേണ്ടി (കാര്യം) നിറുത്തിവെക്കപ്പെട്ട വേറെ ചിലരുമുണ്ട്; ഒന്നുകിൽ അവൻ അവരെ ശിക്ഷിക്കും; ഒന്നുകിൽ അവരുടെ പശ്ചാത്താപം അവൻ സ്വീകരിക്കുകയും ചെയ്യും.**

**അല്ലാഹു (എല്ലാം) അറിയുന്നവനും, അഗാധജ്ഞനുമാകുന്നു.**

﴾106﴿ وَآخَرُونَ വേറെ ചിലരും ഉണ്ട് مُرْجَوْنَ പിന്തിച്ചു (നിറുത്തി) വെക്കപ്പെട്ടവർ لِأَمْرِ اللَّهِ അല്ലാഹുവിന്റെ കൽപനക്കുവേണ്ടി إِمَّا يُعَذِّبُهُمْ ഒന്നുകിൽ (ഒരുപക്ഷേ) അവൻ അവരെ ശിക്ഷിക്കും وَإِمَّا يَتُوبُ ഒന്നുകിൽ അവൻ പശ്ചാത്താപം സ്വീകരിക്കും عَلَيْهِمْ അവരുടെ وَاللَّهُ അല്ലാഹു عَلِيمٌ അറിയുന്നവനാണ് حَكِيمٌ അഗാധജ്ഞനാണ്.

തബൂക്കിലേക്ക് പോകാതെ പിന്തിനിന്നവർ മൂന്നു തരക്കാരായിരുന്നു.

(1) കപടവിശ്വാസികൾ. ഇവരായിരുന്നു അവരിൽ ഏറിയകൂറും.

(2) അലസതയും മടിയുമായി പോകാതിരുന്നുവെങ്കിലും പിന്നീട് കുറ്റം സമ്മതിച്ചു ഖേദിക്കുകയും, റസൂൽ തിരുമേനിﷺയോട് പാപമോചനം തേടുവാൻ അപേക്ഷിക്കുകയും, ദാനധർമങ്ങൾ നൽകുകയും ചെയ്തവർ. ഇവരുടെ പശ്ചാത്താപം അല്ലാഹു സ്വീകരിച്ചതായി 102-ാം വചനത്തിൽ നിന്നു മനസ്സിലാക്കാം. അതിന്റെ വ്യാഖ്യാനത്തിലുദ്ധരിച്ച ഹദീഥിൽ നിന്ന് അത് കൂടുതൽ വ്യക്തമാകുകയും ചെയ്തിരിക്കുന്നു.

(3) ചിലർ അലസതകൊണ്ടും മടികൊണ്ടും പോകാതിരിക്കുകയും പിന്നീട് ഖേദത്തിലാകുകയും ചെയ്തു. പക്ഷേ, നബിﷺയുടെ അടുക്കൽ വന്ന് ഒഴികഴിവ് പറയുകയോ, പ്രാർഥിക്കുവാനപേക്ഷിക്കുകയോ ചെയ്തില്ല. എന്തുചെയ്യണമെന്നറിയാതെ പരിഭ്രമത്തിലും ദുഃഖത്തിലുമായിത്തീർന്നു. ഇവരെപ്പറ്റിയാണ് ഈ വചനത്തിൽ പ്രസ്താവിക്കുന്നത്. അബൂലുബാബ (റ)യും കൂട്ടുകാരും തങ്ങളെ പള്ളിയുടെ തൂണുകളിൽ കെട്ടിബന്ധിച്ചപ്പോൾ അവരിൽ മൂന്നുപേർ അങ്ങിനെ ചെയ്തില്ലെന്നു മുമ്പ് പറഞ്ഞുവല്ലോ. ആ മൂന്നുപേരായ കഅ്ബുബ്നുമാലിക്, ഹിലാലുബ്നു ഉമയ്യഃ, മുറാറത്തുബ്നുർറബീഉ് (റ) എന്നീ സ്വഹാബികളാണ് ഇവരെന്ന് ഇബ്നു അബ്ബാസ്, ഇക്രിമഃ, മുജാഹിദ്, ദ്വഹ്ഹാക് (റ) എന്നിവരിൽ നിന്ന് നിവേദനങ്ങൾ വന്നിരിക്കുന്നു. ഈ മൂന്നുപേരുടെ കാര്യത്തിൽ, അവരുടെ തൗബഃ (പശ്ചാത്താപം) സ്വീകരിക്കുമെന്നോ, ഇല്ലെന്നോ ഈ വചനത്തിൽ സൂചിപ്പിക്കപ്പെട്ടിട്ടില്ല. താഴെ 117, 118 എന്നീ വചനങ്ങളിലാണ് അവരുടെ തൗബഃ സ്വീകരിക്കപ്പെട്ടിരിക്കുന്നതായി അറിയിച്ചിരിക്കുന്നത്. ആ വചനങ്ങൾ അവതരിക്കുന്നതുവരെ ഇവരുടെ കാര്യം അനിശ്ചിതാവസ്ഥയിലായിരുന്നു. അതുകൊണ്ട് ഇവരെപ്പറ്റി مُرْجَوْنَ لِأَمْرِ اللَّهِ (അല്ലാഹുവിന്റെ കൽപനക്കുവേണ്ടി നിറുത്തിവെക്കപ്പെട്ടവർ) എന്ന് പറഞ്ഞിരിക്കുകയാണ്.

അവരുടെ ഖേദവും, ഭയപ്പാടും വർധിപ്പിച്ചുകൊണ്ട് അവരുടെ ഹൃദയങ്ങൾക്ക് ശുദ്ധീകരണം നൽകുവാനും അവരുടെ നിഷ്കളങ്കത കൂടുതൽ ദൃഢമാക്കുവാനും വേണ്ടിയാ

യിരിക്കാം, അല്ലാഹു അവരുടെ കാര്യം ഒന്നും വ്യക്തമാക്കാതെ നീട്ടിവെച്ചത്. അല്ലാഹുവിനറിയാം. അമ്പതുദിവസത്തോളം നീണ്ടുനിന്ന ആ അനിശ്ചിതാവസ്ഥയിൽ, ആ സ്വഹാബിവര്യൻമാർ അനുഭവിച്ച മനോവേദനകളും, വ്യസനഭാരവും കേവലം അസാധരണമായിരുന്നു. അതിനെപ്പറ്റി കൂടുതൽ വിവരം തൽസ്ഥാനത്തുവെച്ച് കാണാവുന്നതാണ്. إن شاء الله

وَٱلَّذِينَ ٱتَّخَذُواْ مَسْجِدًا ضِرَارًا وَكُفْرًا وَتَفْرِيقًۢا بَيْنَ ٱلْمُؤْمِنِينَ وَإِرْصَادًا لِّمَنْ حَارَبَ ٱللَّهَ وَرَسُولَهُۥ مِن قَبْلُ ۚ وَلَيَحْلِفُنَّ إِنْ أَرَدْنَآ إِلَّا ٱلْحُسْنَىٰ ۖ

**﴿107﴾ ഒരു പള്ളി ഉണ്ടാക്കിയവരും (അവരിൽ) ഉണ്ട്: ഉപദ്രവമുണ്ടാക്കുന്നതിനും, അവിശ്വാസത്തിനും, സത്യവിശ്വാസികൾക്കിടയിൽ ഭിന്നിപ്പിക്കുന്നതിനും, മുമ്പ് അല്ലാഹുവിനോടും അവന്റെ റസൂലിനോടും യുദ്ധം നടത്തിയവർക്ക് ഒരു പതി (സ്ഥലം) ഏർപ്പെടുത്തുന്നതിനുമായിട്ട്. ഞങ്ങൾ (വളരെ) നല്ല കാര്യമല്ലാതെ (ഒന്നും) ഉദ്ദേശിച്ചിട്ടില്ല എന്ന് തീർച്ചയായും അവർ ശപഥം ചെയ്യുകയും ചെയ്യും.**

وَٱللَّهُ يَشْهَدُ إِنَّهُمْ لَكَٰذِبُونَ ﴿١٠٧﴾

**അല്ലാഹുവാകട്ടെ, നിശ്ചയമായും അവർ വ്യാജം പറയുന്നവരാണെന്ന് സാക്ഷ്യപ്പെടുത്തുകയും ചെയ്യുന്നു.**

لَا تَقُمْ فِيهِ أَبَدًا ۚ

**﴿108﴾ (നബിയേ) നീ ഒരിക്കലും അതിൽ നിൽക്കരുത് [നമസ്കരിക്കരുത്]**

لَّمَسْجِدٌ أُسِّسَ عَلَى ٱلتَّقْوَىٰ مِنْ أَوَّلِ يَوْمٍ أَحَقُّ أَن تَقُومَ فِيهِ ۚ

**ആദ്യ ദിവസം മുതൽക്കേ ഭയഭക്തിയിൻമേൽ അടിത്തറയിടപ്പെട്ടിട്ടുള്ള പള്ളിതന്നെയാണ് നീ നിൽക്കുവാൻ [നമസ്കരിക്കുവാൻ] കൂടുതൽ അർഹതയുള്ളത്.**

فِيهِ رِجَالٌ يُحِبُّونَ أَن يَتَطَهَّرُواْ ۚ وَٱللَّهُ يُحِبُّ ٱلْمُطَّهِّرِينَ ﴿١٠٨﴾

**ശുദ്ധി പ്രാപിക്കുവാൻ ഇഷ്ടപ്പെടുന്ന ചില പുരുഷൻമാരുണ്ട് അതിൽ. അല്ലാഹുവാകട്ടെ ശുദ്ധി പ്രാപിക്കുന്നവരെ ഇഷ്ടപ്പെടുകയും ചെയ്യുന്നു.**

---

﴿107﴾ وَالَّذِينَ اتَّخَذُوا ഉണ്ടാക്കിയവർ, ഏർപ്പെടുത്തിയവർ مَسْجِدًا ഒരു പള്ളി ضِرَارًا ഉപദ്രവമുണ്ടാക്കുന്നതിനും, ദ്രോഹം ചെയ്‌വാൻ وَ كُفْرًا അവിശ്വാസത്തിനും

وَإِرْصَادًا ഭിന്നിപ്പിക്കുന്നതിനും بَيْنَ الْمُؤْمِنِينَ സത്യവിശ്വാസികൾക്കിടയിൽ وَتَفْرِيقًا പതി ഏർപ്പെടുത്തുന്നതിനും, കാത്തിരിക്കുന്നതിനും لِمَنْ حَارَبَ യുദ്ധം (പോർ-പട) നടത്തിയവർക്ക് اللَّهَ وَرَسُولَهُ അല്ലാഹുവിനോടും അവന്റെ റസൂലിനോടും مِن قَبْلُ മുമ്പ്, മുമ്പേ وَلَيَحْلِفُنَّ അവർ ശപഥം ചെയ്യുകയും തന്നെ ചെയ്യും إِنْ أَرَدْنَا ഞങ്ങൾ ഉദ്ദേശിച്ചിട്ടില്ല (എന്ന്) إِلَّا الْحُسْنَىٰ വളരെ (ഏറ്റം) നല്ലതല്ലാതെ وَاللَّهُ അല്ലാഹുവാകട്ടെ يَشْهَدُ അവൻ സാക്ഷ്യപ്പെടുത്തുന്നു. إِنَّهُمْ നിശ്ചയമായും അവർ لَكَاذِبُونَ വ്യാജം പറയുന്നവർ തന്നെയാണ്(എന്ന്) ﴾108﴿ لَا تَقُمْ നീ (നമസ്കാരത്തിന്) നിൽക്കരുത് فِيهِ അതിൽ أَبَدًا എന്നെന്നും, ഒരിക്കലും لَمَسْجِدٌ ഒരു പള്ളിതന്നെ أُسِّسَ അടിത്തറ (അസ്ഥിവാരം) ഇടപ്പെട്ടു عَلَى التَّقْوَىٰ ഭയഭക്തിയുടെമേൽ مِنْ أَوَّلِ يَوْمٍ ആദ്യദിവസം മുതൽ أَحَقُّ അധികം (കൂടുതൽ) അർഹമായത്. അവകാശപ്പെട്ടതാണ് أَن تَقُومَ നീ നിൽക്കൽ, നിൽക്കുവാൻ فِيهِ അതിൽ فِيهِ അതിലുണ്ട് رِجَالٌ ചില പുരുഷൻമാർ يُحِبُّونَ അവർ ഇഷ്ടപ്പെടുന്നു أَن يَتَطَهَّرُوا അവർ ശുദ്ധി പ്രാപിക്കുവാൻ, ശുദ്ധി നേടുന്നതിന് وَاللَّهُ അല്ലാഹുവാകട്ടെ يُحِبُّ അവൻ ഇഷ്ടപ്പെടുന്നു الْمُطَّهِّرِينَ ശുദ്ധി പ്രാപിക്കുന്നവരെ, ശുദ്ധി ലഭിച്ചവരെ

---

കപടവിശ്വാസികൾ ക്വുബായിൽ സ്ഥാപിച്ചതും مَسْجِد الضِرَار (മസ്ജിദു-ദ്ദിറാർ) അഥവാ ഉപദ്രവത്തിന്റെ പള്ളി എന്ന പേരിൽ അറിയപ്പെട്ടതുമായ ഒരു കുപ്രസിദ്ധ സ്ഥാപനത്തെപ്പറ്റിയാണ് ഈ വചനങ്ങളിൽ പരാമർശിച്ചിരിക്കുന്നത്. അതിന്റെ ചരിത്രം ഇങ്ങനെയാണ്:-

മദീനായിൽ ഖസ്റജ് ഗോത്രത്തിൽപെട്ട പുരോഹതൻ അബൂആമിർ (أبو عامر الراهب) എന്ന് പേരായ ഒരാളുണ്ടായിരുന്നു. ജാഹിലിയ്യത്തിൽ അയാൾ ക്രിസ്തുമതം സ്വീകരിച്ചു ഒരു ക്രിസ്തീയ പാതിരിയായി മാറി. നബിﷺ മദീനയിൽ ചെന്ന ശേഷം ഇസ്‌ലാമിനുണ്ടായ നേട്ടവും പ്രചാരവും അവനെ ശുണ്ഠി പിടിപ്പിച്ചു. മക്കയിൽ ചെന്ന് നബിﷺക്കെതിരെ അവൻ മുശ്‌രിക്കുകളെ ഇളക്കിവിട്ടുകൊണ്ടിരുന്നു. ഉഹ്ദ് യുദ്ധത്തിൽ അവനും മുശ്‌രിക്കുകളുടെ ഭാഗത്ത് സംബന്ധിച്ചിരുന്നു. യുദ്ധത്തിൽ മദീനക്കാരായ ചില അൻസ്വാരികളെ നയത്തിൽ പാട്ടിലാക്കുവാൻ ഒരു ശ്രമം നടത്തിനോക്കി. അതിന് വിപരീതഫലമാണുണ്ടായത്. യുദ്ധ അണികൾക്കിടയിൽ അവൻ ചില ചതിക്കുഴികളുണ്ടാക്കി മുകൾഭാഗം മൂടിവെച്ചിരുന്നു. അതിലൊന്നിൽ വീണു നബിﷺയുടെ തലക്കും മുഖത്തും മുറി പറ്റുകയും, അവിടുത്തെ പല്ലു പൊട്ടുകയും ഉണ്ടായി. നബിﷺ അവനെ ഇസ്‌ലാമിലേക്ക് ക്ഷണിക്കുകയും അവന് ക്വുർആൻ കേൾപ്പിക്കുകയും ചെയ്തുവെങ്കിലും അവൻ നിഷേധത്തിൽ ശഠിച്ചു നിൽക്കുകയാണ് ചെയ്തത്. ഉഹ്ദ് സംഭവത്തിനു ശേഷവും ഇസ്‌ലാമിന് അഭിവൃദ്ധിയും ശക്തിയും വർധിക്കുന്നതായി കണ്ടപ്പോൾ അവൻ ശാമിലേക്ക് നീങ്ങി. റോമാചക്രവർത്തി ഹിറക്വ്‌ലിയൂസിനോട് നബിﷺക്കെതിരിൽ സഹായത്തിനപേക്ഷിച്ചു. രാജാവ് സഹായം വാഗ്ദാനം നൽകുകയും ചെയ്തിരുന്നു. അതേ അവസരത്തിൽ മദീനയിലുള്ള തന്റെ പരിചയക്കാരും കപട വിശ്വാസികളുമായ പലരുമായി അവൻ എഴുത്തുകുത്തുകൾ നടത്തിക്കൊണ്ടിരിക്കു

കയും നബിﷺക്കെതിരിൽ താൻ വമ്പിച്ച സൈന്യവുമായി വരുന്നുണ്ടെന്നും മറ്റും അറിയിച്ചുകൊണ്ടിരിക്കുകയും ചെയ്തു. അക്കൂട്ടത്തിൽ, താൻ മദീനയിൽ വരുമ്പോൾ, തനിക്കും സൈന്യത്തിനും ഒരു താവളവും കേന്ദ്രവും സ്ഥാപിക്കണമെന്നാവശ്യപ്പെട്ടു.

അങ്ങനെ ഇസ്‌ലാമിൽ ഒന്നാമതായി സ്ഥാപിതമായ 'മസ്ജിദുക്വുബാ' (ക്വുബായിലെ പള്ളി)യുടെ അടുത്തായി കപടവിശ്വാസികൾ ഒരു പള്ളി നിർമിച്ചു. പന്ത്രണ്ടു കപടവിശ്വാസികളായിരുന്നു അതിൽ മുൻകയ്യെടുത്തവർ. നബിﷺ തബൂക്കിലേക്ക് പുറപ്പെട്ടു പോകുന്നതിനു മുമ്പ് അവർ തിരുമേനിയുടെ അടുക്കൽ ചെന്ന് തങ്ങൾ ഒരു പള്ളി നിർമിച്ചിട്ടുണ്ടെന്നും, സാധുക്കളും അശരണരുമായ ആളുകൾക്ക് തണുപ്പിലും, മഴയിലുമൊക്കെ തങ്ങുവാനുള്ള ഒരു കേന്ദ്രമെന്ന നിലക്കും മറ്റുമാണ് അത് നിർമിച്ചിരിക്കുന്നതെന്നും അറിയിച്ചു. തിരുമേനി അതിൽ വന്നു നമസ്കരിച്ചുകൊണ്ട് അതിന്റെ ഉദ്ഘാടനം കഴിച്ചുതരണമെന്ന് അപേക്ഷിക്കുകയും ചെയ്തു. നബിﷺയുടെ അംഗീകാരം ലഭിച്ചാൽ, തങ്ങളുടെ ഉദ്ദേശ്യങ്ങൾ അവിടെ നിരുപാധികം നടത്തുവാൻ അത് സൗകര്യമായിരിക്കുമെന്നായിരുന്നു അവരുടെ കണക്കുകൂട്ടൽ. ഞങ്ങൾ ഒരു യാത്രക്കുള്ള ഒരുക്കത്തിലാണെന്നും, അത് കഴിഞ്ഞു മടങ്ങിവന്നിട്ടാവാമെന്നുമായിരുന്നു നബിﷺയുടെ മറുപടി. നബിﷺ തബൂക്കിൽ നിന്നു മടങ്ങി മദീനയുടെ അടുത്തുള്ള ദീഅവാൻ (ذى أوان) എന്ന സ്ഥലത്തെത്തിയപ്പോഴേക്കും പള്ളിയെ സംബന്ധിച്ച വിവരങ്ങൾ വഹ്‌യ് മുഖേന അല്ലാഹു നബിﷺക്ക് അറിയിച്ചുകൊടുത്തു. അതനുസരിച്ചു മദീനയിൽ എത്തും മുമ്പ് തന്നെ അത് പൊളിച്ചു നീക്കി തീവെക്കുവാൻ നബിﷺ ആളെ അയക്കുകയും ചെയ്തു.

ആ പള്ളി നിർമാണത്തിൽ കപടവിശ്വാസികളുടെ ഉന്നങ്ങളെന്തായിരുന്നുവെന്ന് അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു.

**(1) ഉപദ്രവമുണ്ടാക്കൽ:** സത്യവിശ്വാസികൾക്ക് പൊതുവെയും ക്വുബായിലെ സത്യവിശ്വാസികൾക്ക് പ്രത്യേകമായും ഉപദ്രവകരമായിരിക്കും അതിന്റെ നിലനിൽപെന്നു വ്യക്തമാണ്.

**(2) അവിശ്വാസം:** അവിശ്വാസത്തിൽ നിന്നുൽഭവിച്ചതും, സത്യവിശ്വാസത്തിനെതിരിൽ അവിശ്വാസത്തെ ശക്തിപ്പെടുത്തുകയും പ്രചരിപ്പിക്കുകയും ചെയ്യുവാൻ വേണ്ടി സ്ഥാപിതമായതുമാണത്.

**(3) സത്യവിശ്വാസികൾക്കിടയിൽ ഭിന്നിപ്പുണ്ടാക്കൽ:** അഥവാ ക്വുബാ പള്ളിയിൽ സമ്മേളിക്കാറുള്ള മുസ്‌ലിംകളിൽ ചിലരെ അങ്ങോട്ടാകർഷിച്ചും മറ്റും അവരുടെ ഐക്യത്തെ ശിഥിലമാക്കുക.

(4) മുമ്പ് അല്ലാഹുവിനോടും റസൂലിനോടും യുദ്ധം നടത്തിയവർക്ക് പതിയൊരുക്കിക്കൊടുക്കുക. അതായത്, അബൂആമിറിനും അവന്റെ ആൾക്കാർക്കും ഇസ്‌ലാമിനെതിരെ യുദ്ധം മുതലായ അക്രമ പരിപാടികൾ നടപ്പിൽ വരുത്തുവാനുദ്ദേശിക്കുന്ന മറ്റുള്ളവർക്കും ഒരു രഹസ്യകേന്ദ്രം തയ്യാറാക്കുകയും പള്ളി എന്ന് പേരു നൽകി സത്യാവസ്ഥ മറച്ചുപിടിക്കുകയും ചെയ്യുക. ഇതൊക്കെയാണ് ആ കപടവിശ്വാസികളുടെ സാക്ഷാൽ ലക്ഷ്യങ്ങൾ. എന്നാലും നമസ്കാരം പോലെയുള്ള നല്ല കാര്യങ്ങളെ ഉദ്ദേശിച്ചു മാത്രമാണ് തങ്ങളത് നിർമിച്ചിരിക്കുന്നതെന്ന് അവർ കള്ളസത്യം ചെയ്തുപറയുമെന്നും, അതുകൊണ്ട് ഒരു കാലത്തും നബിﷺ അതിൽ പോയി നമസ്കാരം നടത്തരുതെന്നും, ആദ്യം മുതൽക്കേ ഭയഭക്തിയുടെ അടിസ്ഥാനത്തിൽ സ്ഥാപിതമായ ക്വുബാ

യിലെ ഒന്നാമത്തെ പള്ളിയിൽ മാത്രം നബിﷺ സംബന്ധിച്ചാൽ മതിയെന്നും അല്ലാഹു നബിﷺയോട് കൽപിക്കുന്നു.

നബിﷺ മദീനയിലേക്ക് ഹിജ്റഃ വരുമ്പോൾ, മദീനയിൽ നിന്ന് രണ്ടു നാഴിക തെക്കു ഭാഗത്തായി സ്ഥിതി ചെയ്യുന്ന ക്വുബായിൽ ഇറങ്ങി അൽപദിവസം അവിടെ താമസിക്കുകയുണ്ടായി. ആ അവസരത്തിൽ നിർമിക്കപ്പെട്ടതും, ഇസ്‌ലാമിൽ ഒന്നാമതായി സ്ഥാപിക്കപ്പെട്ടതുമായ പള്ളിയത്രെ ക്വുബായിലെ പള്ളി. പിന്നീടാണ് തിരുമേനി മദീനയിലേക്ക് പോയതും, അവിടത്തെ പള്ളി ('അൽമസ്ജിദുന്നബവീ') സ്ഥാപിച്ചതും. നബിﷺ കാൽനടയായും, വാഹനമേറിയും ഇടക്കിടെ ക്വുബാ പള്ളിയിൽ വന്നു സന്ദർശനം നടത്തിപ്പോയിരുന്നതായി ഹദീഥുകളിൽ വന്നിട്ടുണ്ട്. ഈ പള്ളിയുടെ പ്രാധാന്യത്തെപ്പറ്റി പ്രസ്താവിച്ചതോടൊപ്പം, ആ പള്ളിയിൽ സമ്മേളിക്കാറുള്ള സത്യവിശ്വാസികൾ ശുദ്ധി പ്രാപിക്കുവാൻ ഇഷ്ടപ്പെടുന്നവരാണെന്നും അങ്ങിനെയുള്ളവരെ അല്ലാഹുവിന് ഇഷ്ടമാണെന്നും പറഞ്ഞു പ്രശംസിക്കുകയും ചെയ്തിരിക്കുന്നു. അവിശ്വാസം, കാപട്യം, പാപകൃത്യങ്ങൾ മുതലായ ആത്മീയ മാലിന്യങ്ങളിൽനിന്നും വൃത്തികേട്, മ്ളേച്ഛത മുതലായ ശാരീരിക മാലിന്യങ്ങളിൽനിന്നും പരിശുദ്ധരായിരുന്നു അവർ എന്ന് സാരം. വെള്ളത്തിന് വളരെ ക്ഷാമമായിരുന്നതിനു പുറമെ, മലമൂത്രവിസർജ്ജനങ്ങൾക്കു ശേഷം കല്ല് മുതലായ പദാർഥങ്ങൾ കൊണ്ട് തടവി ശുചിയാക്കുന്ന സമ്പ്രദായമായിരുന്നു അക്കാലത്ത് അറബികൾക്കിടയിൽ പൊതുവിലുണ്ടായിരുന്നത്. എന്നാൽ, ക്വുബാ നിവാസികൾ, മലമൂത്രവിസർജ്ജനാനന്തരം, കല്ലുകൊണ്ട് തടവി മതിയാക്കാതെ വെള്ളം കൊണ്ടുകൂടി ശുചിയാക്കിയിരുന്നുവെന്നും, ശുചിത്വത്തിന്റെ കാര്യത്തിൽ അവർ അത്രയും ശ്രദ്ധ പതിപ്പിച്ചിരുന്നുവെന്നും, അതുകൊണ്ടാണ് അല്ലാഹുവിന്റെ ഈ പ്രശംസക്ക് അവർ പാത്രമായതെന്നും നബിﷺ പറയുകയുണ്ടായെന്ന് അഹ്മദ്, ഇബ്നുഖുസൈമഃ, അബൂദാവൂദ്, ത്വബ്റാനി (റ) മുതലായവർ ഉദ്ധരിച്ച ഹദീഥുകളിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. അല്ലാഹു തുടരുന്നു;-

أَفَمَنْ أَسَّسَ بُنْيَـٰنَهُۥ عَلَىٰ تَقْوَىٰ مِنَ ٱللَّهِ وَرِضْوَٰنٍ خَيْرٌ أَم مَّنْ أَسَّسَ بُنْيَـٰنَهُۥ عَلَىٰ شَفَا جُرُفٍ هَارٍ فَٱنْهَارَ بِهِۦ فِى نَارِ جَهَنَّمَ ۗ

﴾109﴿ **അപ്പോൾ, അല്ലാഹുവിനെ സംബന്ധിച്ച ഭയഭക്തിയുടെയും (അവനിൽ നിന്നുള്ള) പ്രീതിയുടെയും പേരിൽ, തന്റെ കെട്ടിടം അടിത്തറയിട്ടവനോ ഉത്തമം? അതല്ല. (പൊളിഞ്ഞു) വീഴുവാൻ പോകുന്ന ഒരു തിണ്ണയുടെ വക്കിൻമേൽ തന്റെ കെട്ടിടം അടിത്തറയിടുകയും, എന്നിട്ടത് 'ജഹന്നമി' ന്റെ [നരകത്തിന്റെ] അഗ്നിയിൽ പൊളിഞ്ഞുവീഴുകയും ചെയ്തവനോ (ഉത്തമം)?!**

وَٱللَّهُ لَا يَهْدِى ٱلْقَوْمَ ٱلظَّـٰلِمِينَ ﴿١٠٩﴾

**അല്ലാഹുവാകട്ടെ. അക്രമികളായ ജനങ്ങളെ സൻമാർഗത്തിലാക്കുകയില്ല.**

لَا يَزَالُ بُنْيَـٰنُهُمُ ٱلَّذِى بَنَوْا۟ رِيبَةً فِى قُلُوبِهِمْ إِلَّآ أَن تَقَطَّعَ قُلُوبُهُمْ ۗ وَٱللَّهُ عَلِيمٌ حَكِيمٌ ﴿١١٠﴾

**﴾110﴿ അവർ സ്ഥാപിച്ചതായ അവരുടെ(ആ) കെട്ടിടം അവരുടെ ഹൃദയങ്ങളിൽ ഒരു ആശങ്ക (അഥവാ അസ്വാസ്ഥ്യം) ആയിക്കൊണ്ടേയിരിക്കുന്നതാണ്, അവരുടെ ഹൃദയങ്ങൾ കഷണം കഷണമായിപ്പോയാലൊഴികെ. അല്ലാഹു (എല്ലാം) അറിയുന്നവനും, അഗാധജ്ഞനുമാകുന്നു.**

---

﴾109﴿ أَفَمَنْ അപ്പോൾ യാതൊരുവനോ أَسَّسَ അസ്തിവാരം (അടിത്തറ) ഇട്ട, സ്ഥാപിച്ച بُنْيَانَهُ തന്റെ കെട്ടിടത്തെ, എടുപ്പിനെ عَلَىٰ تَقْوَىٰ ഭയഭക്തിയുടെമേൽ, സൂക്ഷ്മതയിൻമേൽ مِنَ اللَّهِ അല്ലാഹുവിനെക്കുറിച്ച് وَرِضْوَانٍ പ്രീതിയുടെയും خَيْرٌ ഉത്തമം, ഗുണം أَمْ مَنْ അതോ (അതല്ല) യാതൊരുവനോ أَسَّسَ അവൻ തറയിട്ടു, അസ്തിവാരമുറപ്പിച്ചു بُنْيَانَهُ അവന്റെ കെട്ടിടത്തിനു, എടുപ്പിനെ عَلَىٰ شَفَا വക്കിൽ, ഓരത്ത് جُرُفٍ (പുഴയുടെ) തിണ്ണയുടെ, (പൊട്ടക്കിണറ്റിന്റെ) വക്കിന്റെ هَارٍ പൊളിഞ്ഞുവീഴുന്ന (വീഴാറായ) فَانْهَارَ എന്നിട്ടത് പൊളിഞ്ഞുവീണു بِهِ അവനെയുംകൊണ്ട് فِي نَارِ തീയിൽ, അഗ്നിയിൽ جَهَنَّمَ ജഹന്നമിന്റെ وَاللَّهُ അല്ലാഹുവാകട്ടെ لَا يَهْدِي സൻമാർഗത്തിലാക്കുകയില്ല الْقَوْمَ ജനങ്ങളെ الظَّالِمِينَ അക്രമികളായ ﴾110﴿ لَا يَزَالُ നീക്കം വരുകയില്ല (ആയിക്കൊണ്ടേയിരിക്കും) بُنْيَانُهُمُ അവരുടെ കെട്ടിടം الَّذِي യാതൊരു بَنَوْا അവർ സ്ഥാപിച്ച, നിർമിച്ച رِيبَةً ഒരു ആശങ്ക, സന്ദേഹം فِي قُلُوبِهِمْ അവരുടെ ഹൃദയങ്ങളിൽ إِلَّا أَنْ تَقَطَّعَ മുറിഞ്ഞു മുറിഞ്ഞു (കഷ്ണം കഷ്ണമായി) പോയാലൊഴികെ قُلُوبُهُمْ അവരുടെ ഹൃദയങ്ങൾ وَاللَّهُ അല്ലാഹു عَلِيمٌ അറിയുന്നവനാണ് حَكِيمٌ അഗാധജ്ഞനാണ്.

---

'മസ്ജിദു-ത്തക്വാ (ഭയഭക്തിയുടെ പള്ളി)യോടും, അതിന്റെ ആൾക്കാരോടും താരതമ്യപ്പെടുത്തുമ്പോൾ 'മസ്ജിദു-ദ്ദിറാറി' (ഉപദ്രവത്തിന്റെ പള്ളി)ന്റെയും അതിന്റെ ആൾക്കാരുടെയും പരസ്പരവിരുദ്ധമായ നിലപാട് ചൂണ്ടിക്കാട്ടുന്ന ഉപമാലങ്കാര രൂപത്തിലുള്ള ഒരു വിവരണമാണ് ആദ്യത്തെ വചനത്തിൽ കാണുന്നത്. ശക്തിമത്തായ അടിത്തറയിട്ടുകൊണ്ട് അതിൻമേൽ കെട്ടി ഉയർത്തപ്പെട്ട കെട്ടിടം പൊളിഞ്ഞുവീഴാതെയും, കേടുപാട് കൂടാതെയും ദീർഘകാലം സുരക്ഷിതമായി നിലനിൽക്കുമല്ലോ. അല്ലാഹുവിനെക്കുറിച്ചുള്ള ഭയഭക്തിയുടെയും, അവന്റെ പ്രീതി ലഭിക്കേണമെന്ന മോഹത്തിന്റെയും അടിസ്ഥാനത്തിൽ മതസ്ഥാപനമാകുന്ന കെട്ടിടം സ്ഥാപിച്ചാലുള്ള സ്ഥിതിയും അതുപോലെതന്നെ. അതിന്റെ പരിശുദ്ധിക്കോ പവിത്രതക്കോ കോട്ടം തട്ടാതെ അതു നിലനിൽക്കും. വല്ല പുഴവക്കിലോ പൊട്ടക്കിണറിന്റെ വക്കിലോ ഏതവസരത്തിലും പൊളിഞ്ഞുവീഴാനിടയുള്ള മൺതിണ്ണയുടെ ഓരത്ത് ഒരു കെട്ടിടം സ്ഥാപിച്ചാൽ ആ കെട്ടിടം അതിലെ ആൾക്കാരടക്കം ഏതു നിമിഷവും വീണുതകരുമെന്ന് പറയേണ്ടതില്ല. അത്പോലെയാണ് കപടവിശ്വാസികളുടെ മതസ്ഥാപനങ്ങൾ. ആ കെട്ടിടം

പൊളിഞ്ഞുവീഴുന്നത് ആ തിണ്ണയുടെ താഴ്ഭാഗത്തിലുള്ള പുഴയിലേക്കോ കിണറ്റിലേക്കോ ആയിരിക്കുമെങ്കിൽ, കപടവിശ്വാസികൾ നിർമിക്കുന്ന സ്ഥാപനങ്ങളുടെ കലാശം നരകാഗ്നിയിലേക്കുമായിരിക്കും. അപ്പോൾ, ഈ രണ്ടു സ്ഥാപനങ്ങളിൽ ഏതാണ് നല്ലതെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഇതാണ് ആ വചനത്തിലടങ്ങിയ ആശയം.

കപടവിശ്വാസികൾ ആ പള്ളി നിർമിച്ചത് തന്നെ അവരുടെ കാപട്യം നിമിത്തമുള്ള അസ്വസ്ഥതകൊണ്ടാണ്. അത് പൊളിച്ചു നശിപ്പിച്ചപ്പോഴാകട്ടെ, എനി എന്തെല്ലാമാണ് സംഭവിക്കുകയെന്നുള്ള അവരുടെ ഭയപ്പാടും ആശങ്കയും അസ്വസ്ഥതയും അവരുടെ ഹൃദയങ്ങൾ നിലവിലുള്ള കാലത്തോളം അവരെ വിട്ടുമാറുവാൻ പോകുന്നില്ല എന്നത്രെ രണ്ടാമത്തെ വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്.

## വിഭാഗം - 14

۞ إِنَّ ٱللَّهَ ٱشْتَرَىٰ مِنَ ٱلْمُؤْمِنِينَ أَنفُسَهُمْ وَأَمْوَٰلَهُم بِأَنَّ لَهُمُ ٱلْجَنَّةَ ۚ

﴾111﴿ **നിശ്ചയമായും, സത്യവിശ്വാസികളിൽ നിന്ന് അവരുടെ ദേഹങ്ങളെയും, സ്വത്തുക്കളെയും അല്ലാഹു (വിലക്കു) വാങ്ങിയിരിക്കുന്നു; അവർക്ക് സ്വർഗമുണ്ട് എന്നുള്ളതിനു (പകരം).**

يُقَٰتِلُونَ فِى سَبِيلِ ٱللَّهِ فَيَقْتُلُونَ وَيُقْتَلُونَ ۖ وَعْدًا عَلَيْهِ حَقًّا فِى ٱلتَّوْرَىٰةِ وَٱلْإِنجِيلِ وَٱلْقُرْءَانِ ۚ

**അതായത്: അവർ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യുന്നു; അങ്ങനെ, അവർ കൊല്ലുകയും, കൊല്ലപ്പെടുകയും ചെയ്യുന്നു.(അതെ) തൗറാത്തിലും, ഇൻജീലിലും, ക്വുർആനിലും അവന്റെമേൽ ബാധ്യസ്ഥമായി (പ്രഖ്യാപിക്കപ്പെട്ടി)ട്ടുള്ള ഒരു യഥാർഥ വാഗ്ദത്തം!**

وَمَنْ أَوْفَىٰ بِعَهْدِهِۦ مِنَ ٱللَّهِ ۚ فَٱسْتَبْشِرُوا۟ بِبَيْعِكُمُ ٱلَّذِى بَايَعْتُم بِهِۦ ۚ

**ആരാണ്. അല്ലാഹുവിനെക്കാൾ അധികം തന്റെ കരാറിനെ നിറവേറ്റുന്നവൻ?! [ആരുമില്ല] ആകയാൽ, നിങ്ങൾ നടത്തിയിട്ടുള്ളതായ നിങ്ങളുടെ (ആ) കച്ചവടം കൊണ്ട് നിങ്ങൾ സന്തോഷമടയുവിൻ.**

وَذَٰلِكَ هُوَ ٱلْفَوْزُ ٱلْعَظِيمُ ﴿١١١﴾

**അതു തന്നെയാണ് വമ്പിച്ച ഭാഗ്യം!**

---

﴾111﴿ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു اشْتَرَى വാങ്ങിയിരിക്കുന്നു مِنَ الْمُؤْمِنِينَ സത്യവിശ്വാസികളിൽ നിന്ന് أَنْفُسَهُمْ അവരുടെ സ്വന്ത (ദേഹ) ങ്ങളെ وَأَمْوَالَهُمْ

يُقَاتِلُونَ അവരുടെ സ്വത്തുക്കളെയും بِأَنَّ لَهُمُ അവർക്കുണ്ട് എന്നതിന് الْجَنَّةَ സ്വർഗം അവർ യുദ്ധം ചെയ്യുന്നു, (ചെയ്യണം) فِي سَبِيلِ മാർഗത്തിൽ اللَّهِ അല്ലാഹുവിന്റെ وَيُقْتَلُونَ എന്നിട്ട് (അങ്ങിനെ) അവർ കൊല്ലുന്നു, വധിക്കുന്നു (വധിക്കണം) فَيَقْتُلُونَ അവർ കൊല്ലപ്പെടുകയും ചെയ്യുന്നു (ചെയ്യണം) وَعْدًا ഒരു വാഗ്ദത്തം, വാഗ്ദത്തമായിട്ട് عَلَيْهِ അവന്റെമേൽ (ബാധ്യതപ്പെട്ട) حَقًّا യഥാർഥ (ന്യായ)മായ, കടമപ്പെട്ട فِي التَّوْرَاةِ തൗറാത്തിൽ وَالْإِنجِيلِ ഇൻജീലിലും وَالْقُرْآنِ ക്വുർആനിലും وَمَنْ ആരാണ്, ആരുണ്ട് أَوْفَىٰ അധികം (കൂടുതൽ) നിറവേറ്റുന്നവൻ بِعَهْدِهِ തന്റെ കരാറിനെ مِنَ اللَّهِ അല്ലാഹുവിനെക്കാൾ فَاسْتَبْشِرُوا അതിനാൽ നിങ്ങൾ സന്തോഷമടയുവിൻ بِبَيْعِكُمُ നിങ്ങളുടെ വിൽപന (കച്ചവടം) കൊണ്ട് الَّذِي بَايَعْتُم നിങ്ങൾ വിൽപന (ഇടപാട്) നടത്തിയ بِهِ അതിനെപ്പറ്റി, അതിനെ وَذَٰلِكَ هُوَ അതുതന്നെയാണ് الْفَوْزُ ഭാഗ്യം, വിജയം الْعَظِيمُ വമ്പിച്ച, മഹാ

---

അല്ലാഹുവിന്റെ ദീനിനുവേണ്ടി സത്യവിശ്വാസികൾ സമരം നടത്തേണ്ടുന്നതിന്റെ ആവശ്യകതയും അതിന്റെ പ്രതിഫലമായി അവർക്ക് സ്വർഗം നൽകാമെന്ന് അവൻ നൽകിയ വാഗ്ദാനത്തെയും അല്ലാഹുവും സത്യവിശ്വാസികളും തമ്മിൽ നടന്നിട്ടുള്ള ഒരു കച്ചവട ഇടപാടായി ചിത്രീകരിച്ചുകൊണ്ട് അല്ലാഹു അവർക്ക് യുദ്ധം ചെയ്യുവാനുള്ള ആവേശവും പ്രോൽസാഹനവും നൽകുകയാണ്. ഇടപാടുകാരൻ അല്ലാഹു. അവൻ വില കൊടുത്തു മേടിക്കുന്നത് അവരുടെ ദേഹവും ധനവും. അഥവാ അവ രണ്ടും അവർ അല്ലാഹുവിന്റെ മാർഗത്തിൽ വിനിയോഗിക്കണം. ശത്രുക്കളുമായി സമരാങ്കണത്തിൽ ഇറങ്ങി പടവെട്ടുകയും വേണം. അപ്പോൾ ശത്രുക്കളെ കൊല്ലുകയും, ശത്രുക്കളാൽ കൊല്ലപ്പെടുകയും വേണ്ടിവരും. ഇതിന് അവർക്ക് അവൻ നൽകുന്ന വില സ്വർഗമത്രെ. അതെ, ആരും കണ്ടിട്ടില്ലാത്തതും, ആരും കേട്ടിട്ടില്ലാത്തതും, ആരുടെ മനസ്സിനും വിഭാവനം ചെയ്വാൻ കഴിയാത്തതുമായ അതിമഹത്തായ അനുഗ്രഹങ്ങളുടെ ലോകമായ സ്വർഗം! ഇത് ഇപ്പോൾ പുതുതായി നൽകപ്പെടുന്ന ഒരു വാഗ്ദാനമല്ല; വാഗ്മൂലമാത്രമായ ഒരു കരാറുമല്ല. മുമ്പ് മുതൽക്കേ തൗറാത്തിലും, ഇൻജീലിലും ക്വുർആനിലുമായി രേഖപ്പെടുത്തപ്പെട്ടു വന്നിട്ടുള്ള ഒരു ലിഖിതരേഖയാണത്. അപ്പോൾ, ഇതിനെക്കാൾ മെച്ചപ്പെട്ടതും ലാഭകരമായതുമായ ഒരു ഇടപാട് വേറെ ഏതാണുള്ളത്? അല്ലാഹുവിനെപ്പോലെ പരിപൂർണമായി കരാർ പാലിക്കുന്നവനും, പാലിക്കുവാൻ കഴിയുന്നവനും, വേറെ ആരുണ്ട്? ഇല്ല. ഒരിക്കലുമില്ല. ആരുമില്ല.

ഈ എടപാടിലെ വ്യവസ്ഥകൾ അനുസരിച്ചുകൊണ്ട് സ്വർഗം ലഭിക്കുവാൻ ഭാഗ്യമുണ്ടാവുന്ന സത്യവിശ്വാസികളുടെ ഗുണവിശേഷങ്ങൾ എന്തൊക്കെയായിരിക്കുമെന്നു കൂടി അല്ലാഹു തുടർന്ന് ചൂണ്ടിക്കാട്ടുന്നു:-

ٱلتَّٰٓئِبُونَ ٱلْعَٰبِدُونَ ٱلْحَٰمِدُونَ ٱلسَّٰٓئِحُونَ

**﴾112﴿ പശ്ചാത്തപിച്ചു മടങ്ങുന്നവർ, (അല്ലാഹുവിനെ) ആരാധിക്കുന്നവർ, (അവന്) സ്തുതി കീർത്തനം ചെയ്യുന്നവർ, ദേശാടനക്കാർ (അഥവാ നോമ്പുകാർ), 'റുകൂഉ്'**

ٱلرَّٰكِعُونَ ٱلسَّٰجِدُونَ ٱلْءَامِرُونَ بِٱلْمَعْرُوفِ وَٱلنَّاهُونَ عَنِ ٱلْمُنكَرِ وَٱلْحَٰفِظُونَ لِحُدُودِ ٱللَّهِ ۗ وَبَشِّرِ ٱلْمُؤْمِنِينَ ﴿١١٢﴾

**[കുമ്പിട്ട് നമസ്കാരം] ചെയ്യുന്നവര്‍, 'സുജൂദ്' [സാഷ്ടാംഗ നമസ്കാരം] ചെയ്യുന്നവര്‍, സദാചാരംകൊണ്ട് കല്‍പിക്കുന്നവരും, ദുരാചാരത്തെക്കുറിച്ച് വിരോധിക്കുന്നവരുമായുള്ളവര്‍, അല്ലാഹുവിന്റെ അതിര്‍ത്തികളെ [നിയമപരിധികളെ] കാത്തുസൂക്ഷിക്കുന്നവരും!**

**സത്യവിശ്വാസികള്‍ക്ക് സന്തോഷമറിയിക്കുകയും ചെയ്യുക.**

---

﴾112﴿ التَّائِبُونَ (പശ്ചാത്തപിച്ചു) മടങ്ങുന്നവര്‍ الْعَابِدُونَ ആരാധകന്മാര്‍ الْحَامِدُونَ സ്തുതിക്കുന്ന (സ്തുതികീര്‍ത്തനം ചെയ്യുന്ന) വര്‍ السَّائِحُونَ സഞ്ചരിക്കുന്നവര്‍, നോമ്പുനോല്‍ക്കുന്നവര്‍ الرَّاكِعُونَ കുമ്പിടുന്ന (കുമ്പിട്ടു നമസ്കരിക്കുന്ന)വര്‍ السَّاجِدُونَ സുജൂദ് (സാഷ്ടാംഗ നമസ്കാരം) ചെയ്യുന്നവര്‍ الْآمِرُونَ കല്‍പി (ഉപദേശി) ക്കുന്നവര്‍ بِالْمَعْرُوفِ സദാചാരംകൊണ്ട് وَالنَّاهُونَ വിരോധിക്കുന്നവരും عَنِ الْمُنْكَرِ ദുരാചാരത്തെപ്പറ്റി وَالْحَافِظُونَ കാക്കുന്ന (സൂക്ഷിക്കുന്ന) വരും لِحُدُودِ അതിര്‍ത്തി (പരിധി-അതിരു) കളെ اللَّهِ അല്ലാഹുവിന്റെ وَبَشِّرِ നീ സന്തോഷം (സന്തോഷവാര്‍ത്ത) അറിയിക്കുകയും ചെയ്യുക الْمُؤْمِنِينَ സത്യവിശ്വാസികള്‍ക്ക്

---

കഴിഞ്ഞ വചനത്തില്‍ സൂചിപ്പിച്ച മഹാഭാഗ്യവാന്മാരുടെ എട്ട് സവിശേഷതകളാണ് ഈ വചനത്തില്‍ പ്രസ്താവിച്ചത്.

**(1) പശ്ചാത്താപം:** അഥവാ പാപം, ദുര്‍ന്നടപ്പ്, കപടവിശ്വാസം, അവിശ്വാസം എന്നിവയില്‍ നിന്നെല്ലാം ഖേദിച്ചുമടങ്ങുക. പശ്ചാത്താപം യഥാര്‍ഥമായിരിക്കുന്നപക്ഷം, അതിനുശേഷം ആദ്യം ചെയ്ത ആ തെറ്റുകുറ്റങ്ങള്‍ പിന്നീട് ആവര്‍ത്തിക്കപ്പെടുകയില്ലതാനും.

**(2) അല്ലാഹുവിന് ആരാധനാകര്‍മങ്ങള്‍ ചെയ്യുക:** മനസാ വാചാ കര്‍മണാ ചെയ്യപ്പെടേണ്ടതും, നിര്‍ബന്ധമായി കല്‍പിക്കപ്പെട്ടതും, ഐച്ഛികമായി കല്‍പിക്കപ്പെട്ടതുമായ ആരാധനാ കര്‍മങ്ങള്‍ സമയോചിതം നടത്തിപ്പോരുക.

**(3) സ്തുതികീര്‍ത്തനം ചെയ്യുക:** നാവുകൊണ്ടും മനസ്സുകൊണ്ടും ചെയ്യപ്പെടാവുന്ന ഒരു പ്രധാന ആരാധനാകര്‍മമത്രെ അല്ലാഹുവിനെ സ്തുതിക്കല്‍. നബി ﷺ പറഞ്ഞതായി ഇബ്നു ഉമര്‍ (റ) ഉദ്ധരിക്കുന്നു: സ്തുതി നന്ദിയുടെ തലയാകുന്നു (പ്രധാന വിഭാഗമാണ്) അല്ലാഹുവിനെ 'സ്തുതിക്കാത്തവന്‍ അവനോട് നന്ദി കാണിക്കയില്ല 'നബി ﷺ പറഞ്ഞതായി ഇബ്നു അബ്ബാസ് (റ) ഉദ്ധരിക്കുന്നു: 'ക്വിയാമത്തുനാളില്‍ ആദ്യം സ്വര്‍ഗത്തിലേക്ക് വിളിക്കപ്പെടുന്നവര്‍ സന്തോഷത്തിലും സന്താപത്തിലും അല്ലാഹുവിനെ

സ്തുതിക്കുന്നവരായിരിക്കും.' (رواهما البيهقى فى شعب الايمان)

**(4) നോമ്പ്-അല്ലെങ്കിൽ സഞ്ചാരം:** അല്ലാഹു ഉപയോഗിച്ച വാക്ക് السَّـٰٓئِحُونَ എന്നാകുന്നു. ഭൂമിയിലൂടെ സഞ്ചാരം നടത്തുക എന്നത്രെ ഇതിന്റെ ധാതുവായ سِيَاحَة (സിയാഹത്തി) ന്റെ അർഥം. സഞ്ചാരികൾ ഭക്ഷണം മുതലായ സുഖസൗകര്യങ്ങളിൽ ത്യാഗം വരിക്കുന്നവരും, ബുദ്ധിമുട്ടുകൾ സഹിക്കുന്നവരുമായിരിക്കുമല്ലോ. ആ നിലക്ക് നോമ്പുകാർ എന്നും, ഹിജ്റഃ പോകുന്നവർ എന്നും, സമരശീലന്മാർ എന്നും, ഇസ്‌ലാമിനെക്കുറിച്ച് പഠിക്കുക മുതലായ സദുദ്യമങ്ങൾക്കുവേണ്ടി യാത്ര ചെയ്യുന്നവർ എന്നുമൊക്കെ അതിന് വിവക്ഷ നൽകപ്പെട്ടുകാണാം. ഇതെല്ലാം ഉൾക്കൊള്ളുന്ന ഒരു സാമാന്യാർഥമാണ് ഇവിടെ ഉദ്ദേശ്യമെന്നും വരാം. എങ്കിലും ഭൂരിഭാഗം വ്യാഖ്യാതാക്കളും നോമ്പുകാർ എന്നാണ് വിവക്ഷ നൽകിക്കാണുന്നത്. ദേശസഞ്ചാരികളെപ്പോലെയുള്ള ത്യാഗങ്ങളെല്ലാം അനുഷ്ഠിക്കുന്നവരാണല്ലോ നോമ്പുകാരും. കൂടാതെ, 'ഈ സമുദായത്തിന്റെ 'സിയാഹത്ത്' നോമ്പ് നോൽക്കുകയാണ്' എന്ന് ആഇശഃ (റ) പറഞ്ഞതായി ഇബ്നുജരീർ (റ) രിവായത്ത് ചെയ്തിട്ടുമുണ്ട്. ഇതിനെ ബലപ്പെടുത്തുന്ന ചില രിവായത്തുകൾ വേറെയും കാണാം. അതുകൊണ്ട് ഇവിടെ 'നോമ്പുകാർ' എന്നുള്ള അർഥമാണ് കൂടുതൽ ശരിയായിട്ടുള്ളതെന്ന് പലരും ചൂണ്ടിക്കാട്ടുന്നു. الله اعلم

**(5, 6) റുകൂഉം, സുജൂദും (കുമ്പിട്ടു നമസ്കാരവും, സാഷ്ടാംഗ നമസ്കാരവും) ചെയ്യുക.** നമസ്കാരത്തിൽ അനുഷ്ഠിക്കപ്പെടേണ്ടുന്ന ശാരീരികമായ രണ്ട് പ്രധാന ഘടകങ്ങളാണ് റുകൂഉം സുജൂദും. അതുകൊണ്ടാണ് അവ രണ്ടും പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നത്. നമസ്കാരത്തെ ഉദ്ദേശിച്ചു ഈ രണ്ട് ഘടകങ്ങളെയുംപോലെ മറ്റൊരു പ്രധാന ഘടകമായ നിറുത്തത്തെ ( قيام ) യും ക്വുർആനിൽ ഉപയോഗിക്കാറുണ്ട്. ഇതിനൊരു ഉദാഹരണം 108-ാം വചനത്തിൽ കണ്ടുവല്ലോ.

**(7) സദാചാരപരമായ നല്ല കാര്യങ്ങളെ ഉപദേശിക്കലും, ദുരാചാരപരമായ ചീത്ത കാര്യങ്ങളെ വിരോധിക്കലും.** ഈ രണ്ടു ഗുണങ്ങളെയും സംബന്ധിച്ച് ക്വുർആനിലും ഹദീഥിലും വളരെയധികം പ്രസ്താവനകൾ കാണാവുന്നതാണ്. രണ്ടും പരസ്പരം ബന്ധപ്പെട്ടതും, ഒന്നു മറ്റേതിന്റെ അനിവാര്യഫലവുമാകകൊണ്ട് രണ്ടുംകൂടി ഒന്നായി എണ്ണിയിരിക്കുകയാണ്.

**(8) അല്ലാഹു നിയമിച്ച നിയമാതിർത്തികളെ കാത്തുസൂക്ഷിക്കുക.** അഥവാ, അവയെ മറികടക്കുകയോ ലംഘിക്കുകയോ, ദുർവ്യാഖ്യാനം ചെയ്യുകയോ ചെയ്യാതെ തികച്ചും പാലിക്കുക. മേൽ പ്രസ്താവിച്ച ഗുണങ്ങളടക്കമുള്ള എല്ലാ സദാചാരമൂല്യങ്ങൾക്കും ബാധകമാകുന്ന ഒരു അടിസ്ഥാനമത്രെ ഈ അവസാനം പറഞ്ഞ ഗുണം. ഈ എട്ട് ഗുണങ്ങളോടുകൂടിയ സത്യവിശ്വാസികൾക്ക് സന്തോഷവാർത്ത അറിയിക്കണം ( وَبَشِّرِ الْمُؤْمِنِينَ ) എന്നും അവസാനമായി നബിﷺയോട് കൽപിക്കുന്നു. ഇന്ന വിഷയത്തെക്കുറിച്ചുള്ള സന്തോഷവാർത്ത എന്ന് വ്യക്തമാക്കപ്പെട്ടിട്ടില്ലാത്ത സ്ഥിതിക്ക് ഇഹത്തിലും പരത്തിലും നന്മയുടെതായ എല്ലാ സന്തോഷവാർത്തയും അറിയിക്കപ്പെടുവാൻ അർഹരാണവർ എന്നാണത് സൂചിപ്പിക്കുന്നത്. وَاللهُ اَعْلَم

مَا كَانَ لِلنَّبِيِّ وَٱلَّذِينَ ءَامَنُوٓاْ أَن يَسۡتَغۡفِرُواْ لِلۡمُشۡرِكِينَ وَلَوۡ كَانُوٓاْ أُوْلِي قُرۡبَىٰ مِنۢ بَعۡدِ مَا تَبَيَّنَ لَهُمۡ أَنَّهُمۡ أَصۡحَٰبُ ٱلۡجَحِيمِ ﴿١١٣﴾

﴿113﴾ മുശ്‌രിക്കു [ബഹുദൈവ വിശ്വാസി]കൾക്കുവേണ്ടി പാപമോചനം തേടുവാൻ നബിക്കും വിശ്വസിച്ചവർക്കും പാടില്ല, അവർ അടുത്ത (കുടുംബ) ബന്ധമുള്ളവരായിരുന്നാലും ശരി, അവർ ജ്വലിക്കുന്ന അഗ്നിയുടെ [നരകത്തിന്റെ] ആൾക്കാരാണെന്ന് വ്യക്തമായിത്തീർന്ന ശേഷം.

وَمَا كَانَ ٱسۡتِغۡفَارُ إِبۡرَٰهِيمَ لِأَبِيهِ إِلَّا عَن مَّوۡعِدَةٖ وَعَدَهَآ إِيَّاهُ

﴿114﴾ ഇബ്‌റാഹീം അദ്ദേഹത്തിന്റെ പിതാവിനുവേണ്ടി പാപമോചനം തേടിയത് അദ്ദേഹം അയാളോട് ചെയ്തിരുന്ന ഒരു വാഗ്ദത്തം നിമിത്തമല്ലാതെ ആയിരുന്നില്ല.

فَلَمَّا تَبَيَّنَ لَهُۥٓ أَنَّهُۥ عَدُوّٞ لِّلَّهِ تَبَرَّأَ مِنۡهُۚ

എന്നിട്ട് അയാൾ അല്ലാഹുവിന്റെ ഒരു ശത്രുവാണെന്ന് അദ്ദേഹത്തിന് വ്യക്തമായിത്തീർന്നപ്പോൾ, അദ്ദേഹം അയാളിൽനിന്ന് (ബന്ധം) വിട്ടുമാറി.

إِنَّ إِبۡرَٰهِيمَ لَأَوَّٰهٌ حَلِيمٞ ﴿١١٤﴾

നിശ്ചയമായും, ഇബ്‌റാഹീം വളരെ വിനയനും സഹനശീലനും തന്നെയാകുന്നു.

---

﴿113﴾ مَا كَانَ ആയിക്കൂടാ, ആകാവതല്ല (പാടില്ല) لِلنَّبِيِّ നബിക്ക്, പ്രവാചകന് وَالَّذِينَ آمَنُوا വിശ്വസിച്ചവർക്കും أَنْ يَسْتَغْفِرُوا അവർ പാപമോചനം തേടുവാൻ (തേടൽ) لِلْمُشْرِكِينَ മുശ്‌രിക്കുകൾക്കുവേണ്ടി وَلَوْ كَانُوا അവർ ആയിരുന്നാലും ശരി أُولِي قُرْبَى അടുത്ത (കുടുംബ) ബന്ധമുള്ളവർ مِنْ بَعْدِ ശേഷം مَا تَبَيَّنَ വ്യക്തമായിത്തീർന്നതിന് لَهُمْ അവർക്ക് أَنَّهُمْ അവരാണെന്ന് أَصْحَابُ ആൾക്കാർ, ഉടയവർ الْجَحِيمِ ജ്വലിക്കുന്ന അഗ്നിയുടെ ﴿114﴾ وَمَا كَانَ ആയിരുന്നില്ല, അല്ല اسْتِغْفَارُ പാപമോചനം തേടൽ إِبْرَاهِيمَ ഇബ്‌റാഹീമിന്റെ لِأَبِيهِ തന്റെ പിതാവിന്, ബാപ്പക്ക് إِلَّا അല്ലാതെ, ഒഴികെ عَنْ مَوْعِدَةٍ ഒരു വാഗ്ദത്തത്താൽ وَعَدَهَا അദ്ദേഹമത് വാഗ്ദത്തം ചെയ്തു إِيَّاهُ അയാളോട് فَلَمَّا تَبَيَّنَ എന്നിട്ട് വ്യക്തമായിത്തീർന്നപ്പോൾ لَهُ അദ്ദേഹത്തിന് أَنَّهُ عَدُوٌّ അയാൾ ഒരു ശത്രുവാണെന്ന് لِلَّهِ അല്ലാഹുവിന് (അല്ലാഹുവിന്റെ) تَبَرَّأَ അദ്ദേഹം വിട്ടുമാറി, ഒഴിഞ്ഞുനിന്നു مِنْهُ അയാളിൽ നിന്ന്, അതിൽനിന്ന്

إِنَّ إِبْرَاهِيمَ നിശ്ചയമായും ഇബ്‌റാഹീം لَأَوَّاهٌ വളരെ വിനയം (ഭക്തിയും താഴ്മയും) ഉള്ളവൻ തന്നെയാണ് حَلِيمٌ സഹനശീലനാണ്.

സത്യവിശ്വാസം സ്വീകരിക്കാത്ത മുശ്‌രിക്കുകളിൽനിന്നും കപടവിശ്വാസികളിൽനിന്നും ബന്ധം വിടർത്തിക്കൊണ്ടുള്ള പരാമർശങ്ങളാണല്ലോ ഈ സൂറത്തിലെ അധിക ഭാഗവും. അവർ അതേ നിലയിൽ തന്നെ മരണപ്പെട്ടുകഴിഞ്ഞാൽ, അവരുടെ മരണശേഷവും അതേ നില തുടരേണ്ടതുണ്ടെന്നും ഈ വചനം ഉൽബോധിപ്പിക്കുന്നു. ഏറ്റവും അടുത്ത ബന്ധുക്കളായ മാതാപിതാക്കൾക്കുപോലും, അവർ അവിശ്വാസികളാണെന്ന് വ്യക്തമായിക്കഴിഞ്ഞാൽ, അവരുടെ പാപമോചനത്തിനുവേണ്ടി പ്രാർത്ഥിക്കുവാൻ നബിﷺക്കാകട്ടെ, സത്യവിശ്വാസികൾക്കാകട്ടെ പാടില്ലെന്ന് അല്ലാഹു സ്പഷ്ടമായി പ്രസ്താവിക്കുന്നു. (*) അവിശ്വാസികളായി മരണപ്പെടുന്നവർക്ക് അല്ലാഹു പൊറുത്തുകൊടുക്കുകയില്ലെന്നും, അവർ നരകത്തിന്റെ ആൾക്കാരാണെന്നുമുള്ളത് അല്ലാഹുവിന്റെ മാറ്റമില്ലാത്ത തീരുമാനമാകുന്നു. (2:217; 4:48 മുതലായവ നോക്കുക.) ഒരു വ്യക്തി എത്ര കടുത്ത അവിശ്വാസിയാണെങ്കിലും അയാളുടെ മരണത്തിനുമുമ്പ് സത്യത്തിലേക്ക് മടങ്ങുവാനുള്ള സാദ്ധ്യത എപ്പോഴും നിലവിലുണ്ടായിരിക്കും. അതുകൊണ്ട് അയാൾ അവിശ്വാസിയായിക്കൊണ്ട് തന്നെ മരണമടയുമ്പോൾ മാത്രമേ അയാൾ അല്ലാഹുവിന്റെ ശത്രുവാണ് -അഥവാ അവിശ്വാസിയാണ്- എന്നും, നരകത്തിന്റെ ആളാണെന്നും തീരുമാനിക്കുവാൻ നിവൃത്തിയുള്ളൂ. അല്ലാത്തപക്ഷം, അല്ലാഹുവിങ്കൽ നിന്നും പ്രത്യേകം വഹ്‌യ് ലഭിക്കണം. ഇത് നബിﷺയുടെ കാലശേഷം സംഭവ്യവുമല്ല.

നബിﷺയും സത്യവിശ്വാസികളും ഇബ്‌റാഹീം നബി(അ)യുടെ മാതൃക സ്വീകരിക്കുവാൻ കൽപിക്കപ്പെട്ടവരാകുന്നു. അദ്ദേഹം അദ്ദേഹത്തിന്റെ പിതാവിന്നുവേണ്ടി പാപമോചനം തേടുകയുണ്ടായിട്ടുണ്ട്താനും. (തൗഹീദിലേക്കുള്ള അദ്ദേഹത്തിന്റെ ക്ഷണം നിരസിച്ചുകൊണ്ട് പിതാവ് അദ്ദേഹത്തെ ആട്ടിവിട്ടപ്പോൾ, ഞാൻ നിങ്ങൾക്ക് വേണ്ടി റബ്ബിനോട് പാപമോചനം തേടുന്നതാണെന്ന് അദ്ദേഹം പറഞ്ഞിരുന്നതായി സൂഃ മർയം 47-ൽ കാണാം.) എന്നാൽ, ഈ കാര്യത്തിൽ അദ്ദേഹത്തെ മാതൃകയാക്കേണ്ടതില്ലെന്നും, പിതാവിനുവേണ്ടി അദ്ദേഹം പാപമോചനം തേടിയത് പിതാവിനോട് അദ്ദേഹം ചെയ്തിരുന്ന ഒരു വാഗ്ദത്തം നിമിത്തമായിരുന്നുവെന്നും, പിന്നീട് പിതാവ് അല്ലാഹുവിന്റെ ശത്രു-അവിശ്വാസി-തന്നെയാണെന്ന് അദ്ദേഹത്തിന് വ്യക്തമായെന്നും, അതോടെ അദ്ദേഹം നിറുത്തൽ ചെയ്തുവെന്നും അല്ലാഹു വ്യക്തമാക്കുന്നു. ഈ വിഷയം സൂഃ മുംതഹനഃ 4ലും പ്രസ്താവിച്ചുകാണാം.

സഈദുബ്നുൽമുസയ്യബ് (റ) തന്റെ പിതാവിൽനിന്ന് ഇങ്ങിനെ ഉദ്ധരിച്ചിരിക്കുന്നു: അബൂത്വാലിബിന് മരണം ആസന്നമായപ്പോൾ നബിﷺ അവിടെ കടന്നുചെന്നു. അദ്ദേഹത്തിന്റെ അടുക്കൽ അബൂജഹലും, അബ്ദുല്ലാഹിബ്നു അബീഉമയ്യത്തും ഉണ്ടായിരുന്നു. തിരുമേനി പറഞ്ഞു: 'പിതൃവ്യരേ, നിങ്ങൾ 'ലാഇലാഹ ഇല്ലല്ലാഹു' എന്ന് പറയുവിൻ. അതെ, നിങ്ങൾക്കുവേണ്ടി അല്ലാഹുവിന്റെ അടുക്കൽ എനിക്കു ന്യായം പറയുവാനുള്ള ഒരു വാക്ക്!' ആ രണ്ടുപേരും പറഞ്ഞു: 'താങ്കൾ അബ്ദുൽ മുത്ത്വലിബിന്റെ മാർഗം വിട്ടുകളയുകയോ?!' റസൂൽﷺ ആ വാക്ക് അദ്ദേഹത്തിന് വെച്ചു കാട്ടിക്കൊണ്ടും,

***(*) മാതാപിതാക്കളോടും മറ്റും ഇഹത്തിൽവെച്ചു നല്ല നിലയിൽ പെരുമാറേണ്ടതുണ്ടെന്ന വസ്തുതയും ഈ നിരോധവും തമ്മിൽ പൊരുത്തക്കേടൊന്നുമില്ല. രണ്ടും വെവ്വേറെ കാര്യങ്ങളാകുന്നു.***

ആ രണ്ടുപേരും അവരുടെ വാക്ക് ആവർത്തിച്ചുകൊണ്ടുമിരുന്നു. അവസാനം അദ്ദേഹം അവരോട് സംസാരിച്ചത് 'അബ്ദുൽ മുത്ത്വലിബിന്റെ മാർഗത്തിൽ' എന്നായിരുന്നു. 'ലാഇലാഹ ഇല്ലല്ലാഹു' എന്ന് പറഞ്ഞില്ല. അപ്പോൾ റസൂൽﷺ പറഞ്ഞു: ' അല്ലാഹുവാണ! നിങ്ങളെക്കുറിച്ച് എന്നെ വിലക്കപ്പെടാത്ത കാലത്തോളം ഞാൻ നിങ്ങൾക്കുവേണ്ടി പാപമോചനം തേടുന്നതാണ്. അങ്ങനെ, അല്ലാഹു .... مَا كَانَ لِلنَّبِيِّ എന്നുള്ള (ഈ) വചനം അവതരിപ്പിച്ചു. അബൂത്വാലിബിന്റെ വിഷയത്തിൽ .....إِنَّكَ لَا تَهْدِي مَنْ أَحْبَبْتَ (നീ ഇഷ്ടപ്പെടുന്നവരെ നീ നേർമാർഗത്തിലാക്കുകയില്ല. എങ്കിലും, അല്ലാഹു, അവൻ ഉദ്ദേശിക്കുന്നവരെ നേർമാർഗത്തിലാക്കുന്നതാണ്. (28:56) എന്നും അവതരിച്ചു.

അഹ്മദ്, ബുഖാരീ, മുസ്‌ലിം(റ) മുതലായവർ ഉദ്ധരിച്ചതാണ് പ്രസ്തുത ഹദീഥ്. അബൂത്വാലിബിന്റെ മരണം ഹിജ്റഃയുടെ ഏതാണ്ട് മൂന്നുകൊല്ലം മുമ്പായിരുന്നു. ഈ സൂറത്താകട്ടെ, ഹിജ്റഃക്കുശേഷം ഒമ്പതാം കൊല്ലത്തിൽ അവതരിച്ചതുമാകുന്നു. എന്നിരിക്കെ, ഈ വചനം അബൂത്വാലിബിന്റെ വിഷയത്തിൽ അവതരിച്ചുവെന്ന് ഇതിൽ പറഞ്ഞത് ശരിയാവാൻ തരമില്ലെന്ന് തോന്നാവുന്നതാണ്.പക്ഷേ, വല്ലസംഭവവും, വിവരിച്ചുകൊണ്ട് 'അപ്പോൾ ഈ വചനം അവതരിച്ചുവെന്നും 'ആ വിഷയത്തിൽ ഇന്നിന്ന പ്രകാരം അവതരിച്ചു'വെന്നും മറ്റുമുള്ള പ്രയോഗങ്ങൾ പല രിവായത്തുകളിലും കാണപ്പെടാറുള്ളതാണ്. ഇവിടങ്ങളിലൊക്കെ അതത് വിഷയത്തിൽ പ്രത്യേകമായി ആ ആയത്തുകൾ അവതരിച്ചുവെന്ന് അതിനർഥമില്ല. അത്തരം വിഷയങ്ങളെ സംബന്ധിക്കുന്ന ആയത്തുകളായിരിക്കും അവ എന്നേ ഉദ്ദേശ്യമുള്ളൂ. ഈ വിഷയം മുഖവുരയിൽ നാം മുമ്പ് വിവരിച്ചുകഴിഞ്ഞിട്ടുണ്ട്. അബൂഹുറയ്റഃ (റ) യിൽനിന്ന് ഇപ്രകാരം നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: റസൂൽ തിരുമേനിﷺ അവിടുത്തെ മാതാവിന്റെ ക്വബ്റിനടുത്തു ചെന്നു കരയുകയുണ്ടായി. തിരുമേനിയുടെ ചുറ്റുമുണ്ടായിരുന്നവരും അത് കണ്ടു കരയുകയായി. പിന്നീട് തിരുമേനി പറഞ്ഞു: 'അവർക്കുവേണ്ടി പാപമോചനം തേടുവാൻ എന്റെ റബ്ബിനോട് ഞാൻ സമ്മതം തേടി. എനിക്ക് സമ്മതം കിട്ടിയില്ല. അവരുടെ ക്വബ്ർ സന്ദർശിക്കുവാൻ ഞാൻ അനുമതി തേടി. അതിനു അനുമതി ലഭിച്ചു. ആകയാൽ, നിങ്ങൾ ക്വബ്റുകൾ സന്ദർശിച്ചുകൊള്ളുവിൻ, അത് മരണത്തെ ഓർമിപ്പിക്കുന്നതാണ്.'(അ :മു:ദാ.) ഇതുപോലെയുള്ള രിവായത്തുകൾ വേറെയും വന്നിട്ടുണ്ട്.

وَمَا كَانَ ٱللَّهُ لِيُضِلَّ قَوْمًۢا بَعْدَ إِذْ هَدَىٰهُمْ حَتَّىٰ يُبَيِّنَ لَهُم مَّا يَتَّقُونَ ۚ

**﴿115﴾ ഒരു ജനതയെയും (തന്നെ) അവർക്ക് അല്ലാഹു മാർഗദർശനം നൽകിയതിനുശേഷം വഴിപിഴവിലാക്കാവതല്ല. [വഴി പിഴവിലാക്കുക പതിവില്ല] അവർ സൂക്ഷിക്കേണ്ടതിനെ അവർക്ക് അവൻ വ്യക്തമാ(യി വിവരിച്ചുകൊടു) ക്കുന്നതുവരേക്കും.**

إِنَّ ٱللَّهَ بِكُلِّ شَىْءٍ عَلِيمٌ ﴿١١٥﴾

**നിശ്ചയമായും, അല്ലാഹു എല്ലാ കാര്യത്തെക്കുറിച്ചും അറിയുന്നവനാണ്.**

إِنَّ ٱللَّهَ لَهُۥ مُلۡكُ ٱلسَّمَٰوَٰتِ وَٱلۡأَرۡضِۖ يُحۡيِۦ وَيُمِيتُۚ وَمَا لَكُم مِّن دُونِ ٱللَّهِ مِن وَلِيّٖ وَلَا نَصِيرٖ ﴿١١٦﴾

**﴿116﴾ നിശ്ചയമായും അല്ലാഹു, അവന്നുള്ളതാണ് ആകാശങ്ങളുടെയും, ഭൂമിയുടെയും രാജാധികാരം.**

**അവൻ ജീവിപ്പിക്കുകയും, മരണപ്പെടുത്തുകയും ചെയ്യുന്നു. അല്ലാഹുവിന് പുറമെ നിങ്ങൾക്ക് ഒരു കൈകാര്യ കർത്താവാകട്ടെ, സഹായകനാകട്ടെ ഇല്ലതാനും.**

---

﴿115﴾ وَمَا كَانَ اللَّهُ അല്ലാഹു ആകാവതല്ല, ആകുകയില്ല (പതിവില്ല) لِيُضِلَّ വഴി പിഴവിലാക്കുവാൻ قَوْمًا ഒരു ജനതയെയും بَعْدَ ശേഷം, പിന്നീട് إِذْ هَدَاهُمْ അവർക്കവൻ മാർഗദർശനം നൽകിയതിന്, വഴികാട്ടിയതിന്റെ حَتَّى يُبَيِّنَ വ്യക്തമാക്കി (വിവരിച്ചു) കൊടുക്കുന്നതുവരെ لَهُمْ അവർക്ക് مَا يَتَّقُونَ അവർ സൂക്ഷിക്കേണ്ടത് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു بِكُلِّ شَيْءٍ എല്ലാ കാര്യത്തെ (വസ്തുവെ) ക്കുറിച്ചും عَلِيمٌ അറിയുന്നവനാണ് ﴿116﴾ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَهُ അവനാണ്, അവന്റെതാണ് مُلْكُ രാജത്വം, രാജാധികാരം السَّمَاوَاتِ ആകാശങ്ങളുടെ وَالْأَرْضِ ഭൂമിയുടെയും يُحْيِي അവൻ ജീവിപ്പിക്കുന്നു وَيُمِيتُ അവൻ മരിപ്പിക്കുകയും ചെയ്യുന്നു وَمَا لَكُمْ നിങ്ങൾക്കില്ലതാനും مِنْ دُونِ കൂടാതെ, പുറമെ اللَّهِ അല്ലാഹുവിനെ (ന്ന്) مِنْ وَلِيٍّ ഒരു ബന്ധുവും, കാര്യകർത്താവും, രക്ഷാധികാരിയും وَلَا نَصِيرٍ സഹായകനുമില്ല

---

മുശ്‌രിക്കുകൾക്കുവേണ്ടി പാപമോചനത്തിന് പ്രാർഥിച്ചുകൂടാ എന്ന് കഴിഞ്ഞ വചനങ്ങളിൽ കൽപന വന്നപ്പോൾ, മുമ്പ് അങ്ങിനെ ചെയ്യാറുണ്ടായിരുന്നവർ തങ്ങൾ കുറ്റക്കാരായിത്തീർന്നേക്കുമെന്ന് ഭയപ്പെട്ടു. അവരെ സംബന്ധിക്കുന്നതാണ് ആദ്യത്തെ വചനം. ഒരുകൂട്ടർക്ക് അല്ലാഹു ഇസ്‌ലാമിലേക്കും സത്യവിശ്വാസത്തിലേക്കും മാർഗദർശനം നൽകി അനുഗ്രഹിച്ചശേഷം, അവർ എന്തെല്ലാം കാര്യങ്ങൾ സൂക്ഷിച്ചുപോരേണ്ടതുണ്ടോ അതെല്ലാം അവർക്ക് ശരിക്കും വിവരിച്ചറിയിച്ചുകൊടുക്കാതെ അവരെ വഴിപിഴച്ചവരും, തെറ്റുകാരുമാക്കി നിശ്ചയിക്കുന്ന പതിവ് അല്ലാഹുവിനില്ല. അവർ സൂക്ഷിക്കേണ്ടുന്ന കാര്യങ്ങൾ വ്യക്തമാക്കിക്കൊടുത്തിട്ട് പിന്നെയും അവ സൂക്ഷിക്കാതിരുന്നാൽ മാത്രമേ അവരെ പിഴച്ചവരായി വിധി കൽപിക്കുകയുള്ളൂ. അഥവാ ഒരു കാര്യം വിധിക്കപ്പെടാത്ത കാലത്തോളം അത് തെറ്റായി ഗണിക്കപ്പെടുകയില്ല. അതുകൊണ്ട് ഈ വിരോധകൽപന വരുന്നതിന് മുമ്പ് മുശ്‌രിക്കുകൾക്കുവേണ്ടി പാപമോചനം തേടിയവർ അത് നിമിത്തം വഴിപിഴച്ചുപോകുന്നവരല്ല. മേലിൽ അത് ചെയ്യുവാൻ പാടില്ലെന്നു മാത്രം. എന്നൊക്കെയാണ് ആ വചനത്തിന്റെ താൽപര്യം. രണ്ടാമത്തെ വചനത്തിലെ ആശയം സ്പഷ്ടമാണ്. അവിശ്വാസികൾ എത്ര ശക്തിയും പ്രതാപവുമുള്ളവരായിരുന്നാലും അവരെ ഭയപ്പെടേണ്ടതില്ലെന്നും, അവരിൽനിന്നും ഒരു നന്മയും സഹായവും പ്രതീക്ഷിക്കുവാനില്ലെന്നും അതിൽ സൂചന കാണാം.

لَّقَد تَّابَ ٱللَّهُ عَلَى ٱلنَّبِيِّ وَٱلْمُهَـٰجِرِينَ وَٱلْأَنصَارِ ٱلَّذِينَ ٱتَّبَعُوهُ فِى سَاعَةِ ٱلْعُسْرَةِ مِنۢ بَعْدِ مَا كَادَ يَزِيغُ قُلُوبُ فَرِيقٍ مِّنْهُمْ ثُمَّ تَابَ عَلَيْهِمْ

**﴾117﴿ തീർച്ചയായും, നബിയുടെയും, (ആ) ഞെരുക്കത്തിന്റെ ഘട്ടത്തിൽ അദ്ദേഹത്തെ പിൻതുടർന്നു പോയവരായ 'മുഹാജിറു'കളുടെയും, 'അൻസ്വാരി'കളുടെയും പേരിൽ അല്ലാഹു (കനിഞ്ഞു) മടങ്ങിയിട്ടുണ്ട്; [അവർക്ക് പൊറുത്തുകൊടുത്തിട്ടുണ്ട്] അവരിൽ നിന്നുള്ള ഒരു കൂട്ടരുടെ ഹൃദയങ്ങൾ തെറ്റിപ്പോകുമാറായതിനുശേഷം;- (അതെ) പിന്നെ, അവരുടെമേൽ അവൻ (കനിഞ്ഞു) മടങ്ങി.**

إِنَّهُۥ بِهِمْ رَءُوفٌ رَّحِيمٌ ﴿١١٧﴾

**നിശ്ചയമായും അവൻ, അവരിൽ വളരെ കൃപയുള്ളവനും, കരുണാനിധിയുമാകുന്നു.**

---

﴾117﴿ لَقَدْ തീർച്ചയായും ഉണ്ട് تَابَ മടങ്ങി (യിട്ടുണ്ട്) اللَّهُ അല്ലാഹു عَلَى النَّبِيِّ നബിയുടെമേൽ وَالْمُهَاجِرِينَ മുഹാജിറുകളുടെയും وَالأَنْصَارِ അൻസ്വാരികളുടെയും الَّذِينَ اتَّبَعُوهُ അദ്ദേഹത്തെ പിൻതുടർന്ന فِي سَاعَةِ ഘട്ടത്തിൽ, സമയത്തിൽ الْعُسْرَةِ ഞെരുക്കത്തിന്റെ مِنْ بَعْدِ ശേഷമായി مَا كَادَ അടുത്തായ (ആകാറായ) തിന്റെ يَزِيغُ തെറ്റുവാൻ قُلُوبُ ഹൃദയങ്ങൾ فَرِيقٍ ഒരു കൂട്ടരുടെ, സംഘത്തിന്റെ مِنْهُمْ അവരിൽനിന്ന് ثُمَّ تَابَ പിന്നെ അവൻ മടങ്ങി عَلَيْهِمْ അവരുടെമേൽ إِنَّهُ നിശ്ചയമായും അവൻ بِهِمْ അവരെപ്പറ്റി رَءُوفٌ വളരെ (കൃപാലു) ആകുന്നു رَحِيمٌ കരുണാനിധിയാണ്.

---

تَوْبَة (തൗബഃ) എന്ന മൂലത്തിന്റെ ഭൂതക്രിയയാണ് تَابَ (താബ). 'മടക്കം, ഖേദം' എന്നൊക്കെയാണതിന്റെ സാക്ഷാൽ അർഥം. സൃഷ്ടികളെ സംബന്ധിച്ചു പറയുമ്പോൾ, ചെയ്ത തെറ്റിനെപ്പറ്റി ഖേദിച്ചു മടങ്ങുക- അഥവാ പശ്ചാത്താപം-എന്ന ഉദ്ദേശ്യത്തിലാണത് അധികം ഉപയോഗിക്കപ്പെടാറുള്ളത്. അല്ലാഹുവിന്റെ പക്കൽ തെറ്റുപറ്റിപ്പോകുകയോ, ചെയ്തുകഴിഞ്ഞതിനെപ്പറ്റി അവൻ ഖേദിക്കേണ്ടിവരുകയോ ഇല്ലല്ലോ. അതുകൊണ്ട് അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം, ' പശ്ചാത്താപം സ്വീകരിക്കുക, വിട്ടുകൊടുക്കുക, ശിക്ഷ നൽകാതിരിക്കുക, കനിയുക' എന്നൊക്കെയായിരിക്കും ഉദ്ദേശ്യം. ഈ വ്യത്യാസം വ്യക്തമാക്കുവാൻ വേണ്ടിയാണ് ഈ ക്രിയയുടെ കർത്താവ് ( الفَاعِل ) അല്ലാഹുവായിരിക്കുമ്പോൾ അതിനോട് ബന്ധപ്പെട്ടുകൊണ്ട് عَلَى ('അലാ = മേൽ) എന്ന അവ്യയവും, കർത്താവ് മനുഷ്യനായിരിക്കുമ്പോൾ اِلَى('ഇലാ' = ലേക്ക്) എന്ന അവ്യയവും കൊടുക്കപ്പെടുന്നതും. ഉദാഹരണം: تَابَ الله عَلَى فَلاَن (അല്ലാഹു ഇന്നവന്റെ

മേൽ മടങ്ങി) എന്നും, تَابَ فلاَن اِلَى الله (ഇന്നവൻ അല്ലാഹുവിങ്കലേക്ക് മടങ്ങി) എന്നും പറയപ്പെടുന്നത്. ഇന്ന ആളുടെ പശ്ചാത്താപം അല്ലാഹു സ്വീകരിച്ചു എന്നായിരിക്കും ഒന്നാമത്തെ ഉദാഹരണത്തിന്റെ സാരം. ഇന്ന ആൾ താൻ ചെയ്ത തെറ്റിനെപ്പറ്റി അല്ലാഹുവിങ്കലേക്ക് പശ്ചാത്തപിച്ചു മടങ്ങി എന്നായിരിക്കും രണ്ടാമത്തെ ഉദാഹരണത്തിന്റെ സാരം. تَوَّاب (തവ്വാബ് = അധികമായി മടങ്ങുന്നവൻ) എന്ന് അല്ലാഹുവിന്റെയും മനുഷ്യന്റെയും വിശേഷണമായി ഉപയോഗിക്കുന്നതിന്റെ രഹസ്യവും, രണ്ടും തമ്മിലുള്ള അർഥവ്യത്യാസവും ഇതിൽനിന്നു വ്യക്തമാണ്. ഈ സംഗതി ഓർമിക്കുന്നത് പല സന്ദർഭങ്ങളിലും പ്രയോജനകരമായിരിക്കും.

നബി തിരുമേനിﷺയുടെ മേലും, വളരെ വിഷമംപിടിച്ച അവസരത്തിലുണ്ടായ തബൂക്ക് യുദ്ധയാത്രയിൽ തിരുമേനിയൊന്നിച്ച് പങ്കെടുത്ത മുഹാജിറുകളും അൻസ്വാരികളും അടങ്ങുന്ന സത്യവിശ്വാസികളുടെയും മേലും-അവർ സഹിച്ച ത്യാഗങ്ങളുടെയും വിഷമങ്ങളുടെയും ഫലമായി-അല്ലാഹു മടങ്ങിയിരിക്കുന്നു. അഥവാ ഈ യാത്രയിലും മറ്റും അവരിൽനിന്ന് വന്നുപോയിട്ടുള്ള പാകപ്പിഴവുകളും തെറ്റുകുറ്റങ്ങളും വിട്ടുകൊടുത്തുകൊണ്ട് അല്ലാഹു അവരുടെമേൽ അവന്റെ കനിവും അനുഗ്രഹവും ചൊരിഞ്ഞിരിക്കുന്നു. അവരിൽപെട്ട ചിലരുടെ പക്കൽനിന്ന് ചില പതറിച്ചകൾ ഉണ്ടായിട്ടുണ്ടെങ്കിലും അതൊക്കെ അല്ലാഹു മാപ്പാക്കിയിരിക്കുന്നു എന്നത്രെ ചുരുക്കത്തിൽ ഈ വചനത്തിന്റെ സാരം.

യുദ്ധയാത്രയിൽ പങ്കെടുത്ത സ്വഹാബികളെപ്പറ്റി പൊതുവിൽ പ്രസ്താവിച്ചപ്പോൾ, അതിൽ നബിﷺയെയും കൂടി ഉൾപ്പെടുത്തിയിരിക്കകൊണ്ട് നബി തിരുമേനിﷺ പാപം ചെയ്തുപോയെന്നോ, ആ പാപം വിട്ടുകൊടുത്തുവെന്നോ ഈ പ്രസ്താവനയിൽ ഉദ്ദേശ്യമുണ്ടെന്ന് കരുതേണ്ടതില്ല. നബിﷺയെക്കൂടി ഇവിടെ എടുത്തുപറഞ്ഞതിൽ പല രഹസ്യങ്ങളും ഉണ്ടാകാവുന്നതാണ്. ഉദാഹരണമായി:

(1) സത്യവിശ്വാസികളെപ്പറ്റി പൊതുവെയുള്ള ഒരു പ്രസ്താവനയിൽ നബിﷺ യെയും കൂടി ഉൾപ്പെടുത്തുന്നത് അവർക്കൊരു ബഹുമതിയും മനസ്സമാധാനവുമായിരിക്കും. അഥവാ 'ഗനീമത്തു' കളിൽ നബിﷺക്കുള്ള അഞ്ചിലൊരു ഭാഗത്തെപ്പറ്റി പറഞ്ഞപ്പോൾ അത് അല്ലാഹുവിനും റസൂലിനുമാണെന്ന് മുമ്പ് (8:41 ൽ) പറഞ്ഞതുപോലെയുള്ള ഒരു ശൈലിയായിരിക്കാം ഇവിടെ സത്യവിശ്വാസികളെപ്പറ്റി പ്രസ്താവിച്ചപ്പോൾ അതിൽ നബിﷺയെയും കൂട്ടിപ്പറഞ്ഞത്.

(2) നബി തിരുമേനിﷺ പാപവിമുക്തനാണെങ്കിലും മറ്റുള്ളവരെ അപേക്ഷിച്ച്, വളരെ നിസ്സാരമായ വീഴ്ചകൾ പോലും നബിﷺയെ സംബന്ധിച്ചിടത്തോളം പാകപ്പിഴവുകളായി ഗണിക്കപ്പെട്ടുകൊണ്ട് അവ അല്ലാഹു നബിﷺക്ക് വിട്ടുകൊടുത്തിരിക്കുന്നുവെന്ന ഉദ്ദേശ്യത്തിലുമാവാം അത്. വ്യക്തികളുടെ സ്ഥാനപദവികൾക്കനുസരിച്ചാണല്ലോ പലപ്പോഴും സംഗതികൾ വിലയിരുത്തപ്പെടുക. ഈ വിഷയകമായി 43-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുള്ളത് ഓർക്കുക.

(3) എത്ര ഉന്നതപദവിയിലുള്ള ആളായിരുന്നാലും അല്ലാഹുവിങ്കലേക്ക് ഖേദിച്ചു മടങ്ങൽ എല്ലാവരുടെയും കടമയാണെന്നും, അല്ലാഹുവിന്റെ കാരുണ്യവും മാപ്പും കൂടാതെ നബിമാർക്കുപോലും രക്ഷയില്ലെന്നും ഓർമിപ്പിക്കുവാൻ വേണ്ടി പറഞ്ഞതുമാവാം. ഇതുകൊണ്ടാണല്ലോ നബിﷺ നിത്യവും പാപമോചനം തേടാറുണ്ടായിരുന്നതും. وَاللهُ أَعْلَم

അവരിൽ നിന്നുള്ള ഒരു കൂട്ടരുടെ ഹൃദയങ്ങൾ തെറ്റിപ്പോകാറായി كَادَ يَزِيغُ قُلُوبُ فَرِيقٍ مِّنْهُمْ എന്ന് പറഞ്ഞതിന്റെ വിവക്ഷ ഇന്നതാണെന്ന് തിട്ടപ്പെടുത്തുക സാധ്യമല്ല. നബിﷺയൊന്നിച്ചു യാത്ര പോയെങ്കിലും പല നിലക്കും ക്ലേശകരമായ ചുറ്റുപാടായിരുന്നതുകൊണ്ട് ചിലരുടെ പുറപ്പാട് മനമില്ലാമനസ്സോടെയായിരിക്കാം. വഴിമദ്ധ്യേ അനുഭവപ്പെട്ട അസഹ്യതകൾ കാരണം ചിലർക്ക് തങ്ങൾ പോരേണ്ടിയിരുന്നില്ലെന്നു തോന്നിയിരിക്കാം. ചിലർ കൂട്ടം വിട്ടു തിരിച്ചുപോയെങ്കിലോ എന്ന് കരുതിയിരിക്കാം. എല്ലാം സ്വാഭാവികമാണല്ലോ. ഹൃദയദൗർബ്ബല്യമോ, വിശ്വാസദൗർബ്ബല്യമോ ഉള്ളവരിൽ നിന്ന് വിശേഷിച്ചും. പക്ഷേ, ഇങ്ങിനെയുള്ള മാനസികമായ കോളിളക്കങ്ങളൊന്നും അവരുടെ ഹൃദയങ്ങളിൽ സ്ഥിരപ്രതിഷ്ഠിതമായിരുന്നില്ല. ചില സന്ദർഭങ്ങളിൽ നേരിട്ട ആ പതറിച്ചകളിൽനിന്ന് അല്ലാഹു അവരെ രക്ഷപ്പെടുത്തുകയും, തങ്ങളുടെ കടമ നിർവ്വഹിക്കുന്നതിൽ അവർ ഉറച്ചുനിൽക്കുകയും ചെയ്തു. അൽപം ചിലരിലല്ലാതെ പൊതുവിൽ എല്ലാവരിലും ഇത്തരം വിചാരവികാരങ്ങൾ പ്രകടമായിരുന്നതുമില്ല. എന്നൊക്കെ അല്ലാഹുവിന്റെ വാചകത്തിൽനിന്നു മനസ്സിലാക്കാവുന്നതാണ്.

അസഹനീയമായ ഉഷ്ണകാലം, ഭക്ഷണപാനീയങ്ങളുടെയും വാഹനങ്ങളുടെയും ദൗർലഭ്യം, ക്ഷാമവും ദാരിദ്ര്യവും മുഴുത്ത കാലത്തുള്ള പുറപ്പാട്, പതച്ച മണലാരണ്യത്തിലൂടെയുള്ള യാത്ര, മാസക്കണക്കിലുള്ള വഴിദൂരം, ഇന്നത്തെ മാതിരി അവശ്യസാധനങ്ങൾ വിലകൊടുത്തുവാങ്ങുവാൻ പോലും വഴിമദ്ധ്യെ സൗകര്യങ്ങളില്ലാത്ത ചുറ്റുപാട്. ഒന്നാലോചിച്ചു നോക്കുക! യാത്രാമദ്ധ്യെ വിശന്നുവലയുമ്പോൾ ഒരു കാരക്ക രണ്ടാക്കിപ്പൊളിച്ച് രണ്ടുപേർ ഭാഗിച്ചെടുത്ത് തിന്നേണ്ടിവരുക, ഒരു കാരക്ക വായിലിട്ട് ഈമ്പിക്കൊണ്ട് അതിനുമീതെ പച്ചവെള്ളം കുടിക്കേണ്ടിവരിക, ദാഹിച്ചു വലയുമ്പോൾ ഒട്ടകത്തെ അറുത്ത് അതിന്റെ ഉൾസഞ്ചികൾ പിഴിഞ്ഞെടുത്ത വെള്ളം കൊണ്ട് ദാഹശമനം വരുത്തേണ്ട ഗതികേടുണ്ടാവുക തുടങ്ങിയ പല അനുഭവങ്ങളും ആ യാത്രയിൽ സ്വഹാബികൾക്കുണ്ടായിട്ടുണ്ടെന്ന് പല രിവായത്തുകളിൽനിന്നും വ്യക്തമാകുന്നു. അതെ, അവരുടെ ദൃഢവിശ്വാസവും, അല്ലാഹുവിന്റെ പ്രീതി ലഭിക്കുന്നതിലുള്ള അവരുടെ ആവേശവും കാരണം അതെല്ലാം അവർ സഹിച്ചു. എന്നുവെച്ചാൽ, 111-ാം വചനത്തിൽ പ്രസ്താവിച്ച ആ കച്ചവട ഇടപാടിലെ ബാധ്യത അവർ നിറവേറ്റുകതന്നെ ചെയ്തു. 112-ാം വചനത്തിൽ പ്രസ്താവിക്കപ്പെട്ട സൽഗുണങ്ങളുടെ സാക്ഷ്യപത്രം അവർ കരസ്ഥമാക്കുകയും ചെയ്തു. അതെ, അല്ലാഹു അവരെക്കുറിച്ച് തൃപ്തിപ്പെട്ടു. അവർ അവനെക്കുറിച്ചും തൃപ്തിപ്പെട്ടു.... رَضِيَ اللَّهُ عَنْهُمْ

وَعَلَى ٱلثَّلَٰثَةِ ٱلَّذِينَ خُلِّفُوا۟

**﴿118﴾ പിന്നേക്ക് വെക്കപ്പെട്ടവരായ (ആ) മൂന്നാളുടെ പേരിലും (അല്ലാഹു കനിഞ്ഞു മടങ്ങിയിരിക്കുന്നു) ;**

حَتَّىٰٓ إِذَا ضَاقَتْ عَلَيْهِمُ ٱلْأَرْضُ بِمَا رَحُبَتْ وَضَاقَتْ عَلَيْهِمْ أَنفُسُهُمْ

**ഭൂമി വിശാലമായതോടെ (ത്തന്നെ) അതവർക്ക് ഇടുങ്ങി (യതായി തോന്നി) പ്പോകുന്നതുവരെയും, തങ്ങളുടെ മനസ്സുകൾ തങ്ങൾക്ക് ഞെരുങ്ങിപ്പോകുകയും,**

وَظَنُّوٓا۟ أَن لَّا مَلْجَأَ مِنَ ٱللَّهِ إِلَّآ إِلَيْهِ

**അല്ലാഹുവിൽ നിന്ന് (രക്ഷക്ക്) അവങ്കലേക്കല്ലാതെ (വേറെ) ആശ്രയ സ്ഥാനമില്ലെന്ന് അവർ കരുതുകയും ചെയ്യുന്നത് (വരെയും അവർ ക്ലേശമനുഭവിച്ചു)**

ثُمَّ تَابَ عَلَيْهِمْ لِيَتُوبُوٓا۟ ۚ إِنَّ ٱللَّهَ هُوَ ٱلتَّوَّابُ ٱلرَّحِيمُ ﴿١١٨﴾

**(അതെ, എന്നിട്ട്) പിന്നെ-അവർ (പശ്ചാത്തപിച്ചു) മടങ്ങുവാൻ വേണ്ടി- അവൻ അവരുടെമേൽ (കനിഞ്ഞു) മടങ്ങി. നിശ്ചയമായും അല്ലാഹു തന്നെയാണ് വളരെ (കനിഞ്ഞു) മടങ്ങുന്നവനും, കരുണാനിധിയുമായുള്ളവൻ.**

## വിഭാഗം - 15

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱتَّقُوا۟ ٱللَّهَ وَكُونُوا۟ مَعَ ٱلصَّٰدِقِينَ ﴿١١٩﴾

**﴾119﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, സത്യം പറയുന്നവരുടെ കൂടെയായിരിക്കുകയും ചെയ്യുവീൻ.**

---

﴾118﴿ وَعَلَى الثَّلَاثَةِ മൂന്നാളുടെ പേരിലും الَّذِينَ خُلِّفُوا പിന്നിലാക്കപ്പെട്ട حَتَّىٰ إِذَا ضَاقَتْ അങ്ങനെ ഇടുങ്ങിപ്പോകുന്നതുവരെ, കുടുസ്സാകുവോളം عَلَيْهِمُ അവരുടെമേൽ, അവർക്ക് الْأَرْضُ ഭൂമി بِمَا رَحُبَتْ അത് വിശാലമായതോടെ وَضَاقَتْ ഇടുങ്ങുകയും, കുടുസ്സാകുകയും عَلَيْهِمْ അവർക്ക്, അവരുടെമേൽ أَنفُسُهُمْ അവരുടെ സ്വന്തങ്ങൾ (മനസ്സുകൾ) وَظَنُّوا അവർ കരുതുക (ഭാവിക്കുക- വിചാരിക്കുക) യും أَنْ لَا ഇല്ലെന്ന് مَلْجَأَ അഭയസ്ഥാനം, രക്ഷാസ്ഥാനം مِنَ اللَّهِ അല്ലാഹുവിൽ നിന്ന്, അല്ലാഹുവിനെ സംബന്ധിച്ച് إِلَّا إِلَيْهِ അവനിലേക്കല്ലാതെ ثُمَّ تَابَ പിന്നെ അവൻ മടങ്ങി عَلَيْهِمْ അവർക്ക്, അവരുടെ മേൽ لِيَتُوبُوا അവർ മടങ്ങു (പശ്ചാത്തപിക്കു) വാൻ വേണ്ടി إِنَّ اللَّهَ നിശ്ചയമായും അല്ലാഹു هُوَ التَّوَّابُ അവൻ തന്നെ വളരെ മടക്കമുള്ള (കനിയുന്ന) വൻ الرَّحِيمُ കരുണാനിധിയായ ﴾119﴿ يَا أَيُّهَا الَّذِينَ آمَنُوا വിശ്വസിച്ചവരേ اتَّقُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَكُونُوا നിങ്ങൾ ആയിരിക്കുകയും ചെയ്യുവിൻ مَعَ الصَّادِقِينَ സത്യം പറയുന്നവരുടെ കൂടെ, സത്യവാന്മാരോടൊപ്പം

---

തക്കതായ കാരണമില്ലാതെ-അലസതയും സുഖമോഹവും നിമിത്തം- തബൂക്ക് യാത്രയിൽ പങ്കെടുക്കാതെ മാറിനിന്ന അബൂലുബാബഃ (റ) മുതലായവർ നബി ﷺ യുടെ മുമ്പാകെ പശ്ചാത്തപിച്ച വിവരവും, അവരിൽപെട്ട മൂന്നുപേർ എന്തു ചെയ്യണമെന്നറി

യാതെ ഉൽക്കണ്ഠാകുലരായി കഴിഞ്ഞുകൂടുകയാണ് ചെയ്തതെന്നും മുമ്പ് പ്രസ്താവിച്ചുവല്ലോ. ആ മൂന്നാളുടെ കാര്യത്തിൽ തീരുമാനമൊന്നും പ്രഖ്യാപിക്കപ്പെടാതെ തൽക്കാലം നീട്ടിവെക്കുകയുണ്ടായെന്ന് 106-ാം വചനത്തിലും ചൂണ്ടിക്കാട്ടി. കഅ്ബുബ്നുമാലിക്, ഹിലാലുബ്നു ഉമയ്യ, മുറാറത്തുബ്നു റബീഉ് (റ) എന്നീ അൻസ്വാരീ സ്വഹാബികളായിരുന്നു പ്രസ്തുത മൂന്നുപേർ. ഇവരുടെ പശ്ചാത്താപവും അല്ലാഹു സ്വീകരിച്ചിരിക്കുന്നുവെന്നും, ഇവർ അങ്ങേ അറ്റത്തെ മനോവ്യഥയിലും ദുഃഖത്തിലുമായിരുന്നുവെന്നുമാണ് ആദ്യത്തെ വചനത്തിൽ പ്രസ്താവിക്കുന്നത്. രണ്ടാമത്തെ വചനത്തിൽ അവർ സത്യവാന്മാരായിരുന്നുവെന്നും, സത്യം പറഞ്ഞതുകൊണ്ടാണവർക്ക് രക്ഷ ലഭിച്ചതെന്നും, അവരെപ്പോലെ എല്ലാവരും സത്യവാന്മാരായിരിക്കണമെന്നും സൂചിപ്പിച്ചിരിക്കുന്നു. ഇമാം അഹ്മദ്, ബുഖാരീ, മുസ്‌ലിം (റ) തുടങ്ങിയ പല മഹാന്മാരും രേഖപ്പെടുത്തിയിട്ടുള്ള സുദീർഘമായ ഒരു ഹദീഥിൽ അവരുടെ സംഭവം വിശദമായി വിവരിക്കപ്പെട്ടിരിക്കുന്നു. പ്രസിദ്ധമായ ആ ഹദീസിൽ നിന്ന് ഈ വചനങ്ങളിലും കഴിഞ്ഞ ചില വചനങ്ങളിലും അടങ്ങിയ ആശയങ്ങൾ കൂടുതൽ മനസ്സിലാക്കുവാനും സ്വഹാബികളെക്കുറിച്ചും മറ്റും അറിഞ്ഞിരിക്കേണ്ടുന്ന ചില വസ്തുതകൾ കൂടി ഗ്രഹിക്കുവാനും സാധിക്കുന്നതാണ്. അതുകൊണ്ട്-അൽപം ദൈർഘ്യം വന്നുപോകുമെങ്കിലും-ആ ഹദീഥിന്റെ സാരം ഇവിടെ ഉദ്ധരിക്കുന്നത് പ്രയോജനകരമായിരിക്കും.

കഅ്ബുബ്നുമാലിക്ക് (റ) ന്റെ കാഴ്ച നഷ്ടപ്പെട്ടശേഷം അദ്ദേഹത്തെ നയിച്ചുകൊണ്ടിരുന്ന ആളും, അദ്ദേഹത്തിന്റെ ഒരു പുത്രനുമായിരുന്ന അബ്ദുല്ല (റ) തന്റെ പിതാവ് കഅ്ബ് (റ) പ്രസ്താവിച്ചതായി ഇപ്രകാരം ഉദ്ധരിക്കുന്നു:-

'തബൂക്ക് യുദ്ധത്തിലല്ലാതെ മറ്റൊരു യുദ്ധത്തിലും നബിﷺയൊന്നിച്ചു ഞാൻ പങ്കെടുക്കാതിരുന്നിട്ടില്ല. പക്ഷേ, ബദ്റിൽ പങ്കെടുക്കുകയുണ്ടായില്ല. അതിൽ പങ്കെടുക്കാത്തവരെപ്പറ്റി ആക്ഷേപവും ഉണ്ടായിട്ടില്ല. ഒരു മുൻനിശ്ചയം കൂടാതെ ക്വുറൈശികളുടെ വർത്തകസംഘത്തെ ഉദ്ദേശിച്ചുകൊണ്ട് മാത്രമായിരുന്നു നബിﷺ അന്ന് പുറപ്പെട്ടത്. അൽഅക്വബഃ ഉടമ്പടി *(*)* ഉണ്ടായ രാത്രിയിൽ ഞങ്ങൾ ഇസ്‌ലാമിനെ അംഗീകരിച്ച് കരാർ നടത്തിയപ്പോൾ ഞാനും അതിൽ സന്നിഹിതനായിരുന്നു. ജനമദ്ധ്യെ ബദ്ർ യുദ്ധത്തിനാണ് അധികം പ്രശസ്തിയുള്ളതെങ്കിലും അക്വബഃയുടെ സ്ഥാനം ബദ്റിനു നൽകുവാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല. തബൂക്കിൽ നിന്ന് ഞാൻ പിന്തി നിന്നത് ഇങ്ങിനെയാണ്: അന്ന് എനിക്ക് മുമ്പത്തെക്കാളൊക്കെ കഴിവും, സൗകര്യവുമുണ്ടായിരുന്നു.റസൂൽﷺ യുദ്ധയാത്രകൾ ചെയ്യുമ്പോൾ സാധാരണ ലക്ഷ്യസ്ഥാനം വ്യക്തമാക്കാറില്ലായിരുന്നു. ആ യാത്ര ഉഷ്ണകാലത്തായിരുന്നതും, ദൂരയാത്രയായിരുന്നതും, വമ്പിച്ച ഒരു സൈന്യത്തെ നേരിടുവാനായിരുന്നതും കാരണമായി മുസ്‌ലിംകൾ വേണ്ടുന്ന ഒരുക്കങ്ങൾ ചെയ്യുവാൻവേണ്ടി-യാത്രയുടെ ലക്ഷ്യം നേരത്തെതന്നെ അവിടുന്ന് അറിയിച്ചിരുന്നു. നബിﷺയുടെ ഒന്നിച്ചു മുസ്‌ലിംകൾ അക്കാലത്ത് ധാരാളമുണ്ട്. പക്ഷേ, പട്ടാളക്കാരുടെ പട്ടിക രേഖപ്പെടുത്തുന്ന സമ്പ്രദായം അന്നില്ലായിരുന്നു. അതുകൊണ്ട് യുദ്ധ

***(*) ഹിജ്റഃക്കു മുമ്പ് മദീനയിൽനിന്ന് ഹജ്ജിനുവന്നിരുന്ന എഴുപതിൽപരം ആളുകൾ ഒരു രാത്രിയിൽ- ക്വുറൈശികൾ അറിയാതെ-നബിﷺയിൽ വിശ്വസിക്കുകയും, അൽഅക്വബഃ എന്നിടത്തുവെച്ച് നബിﷺയെ മദീനയിൽ ചെന്നാൽ വേണ്ടപ്രകാരം സഹായിക്കാമെന്നും മറ്റും നബിﷺയുമായി ഉടമ്പടി ചെയ്തുപോകുകയും ഉണ്ടായി. ആ സംഭവമാണ് ഉദ്ദേശ്യം. 100-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ ഈ ഉടമ്പടിയെ പ്പറ്റി നാം സൂചിപ്പിച്ചിട്ടുണ്ട്.***

ത്തിൽ പങ്കെടുക്കാതെ ഒഴിഞ്ഞുനിൽക്കണമെന്നുദ്ദേശിക്കുന്നവരിൽ-വഹ്‌യ് മുഖേന അറിവുകിട്ടാത്തപക്ഷം-തങ്ങളെപ്പറ്റി നബിﷺക്ക് അറിയുവാൻ കഴിയുകയില്ലെന്ന് ധരിക്കാത്തവർ കുറവായിരുന്നു. പഴവർഗങ്ങളും തണലും നന്നായി വരുന്ന ഒരു കാലത്തായിരുന്നു നബിﷺയുടെ പുറപ്പാട്.

'അങ്ങനെ, നബിﷺയും മുസ്‌ലിംകളും ഒരുക്കങ്ങൾ ചെയ്തു. ഞാൻ ഒരുങ്ങുവാൻ ശ്രമിച്ചും പിന്നോക്കം വെച്ചുംകൊണ്ട് - ഒരു തീരുമാനവുമെടുക്കാതെ-കഴിഞ്ഞുകൂടി. റസൂൽ തിരുമേനിﷺയും ജനങ്ങളും യാത്ര തുടങ്ങി. അപ്പോഴും ഞാൻ വാഹനം കയറി പുറപ്പെട്ടെങ്കിലോ എന്നുദ്ദേശിച്ചു. അയ്യോ! അങ്ങനെ ചെയ്തിരുന്നെങ്കിൽ എത്ര നന്നായേനേ! പക്ഷേ, അതിന് വിധിയുണ്ടായില്ല! റസൂൽﷺ പുറപ്പെട്ടുപോയതിൽപിന്നെ, പുറത്തിറങ്ങിയാൽ ഒന്നുകിൽ കപടവിശ്വാസത്തിന്റെ ആക്ഷേപത്തിനു വിധേയരായ ആളുകളെ, അല്ലെങ്കിൽ അല്ലാഹു ഒഴികഴിവ് അനുവദിച്ചുകൊടുത്തിട്ടുള്ള ദുർബ്ബലരായ ആളുകളെ അല്ലാതെ എനിക്ക് കാണുവാൻ കഴിഞ്ഞിരുന്നില്ല. തബൂക്കിലെത്തുന്നതുവരെ നബിﷺക്ക് എന്നെക്കുറിച്ച് ഓർമവന്നില്ല. തബൂക്കിൽ വെച്ച് കഅ്ബ് എന്ത് ചെയ്തുവെന്ന് തിരുമേനി അന്വേഷിച്ചു. ബനൂസലമ ഗോത്രത്തിൽപെട്ട ഒരാൾ 'അദ്ദേഹത്തിന്റെ സുഖസൗകര്യങ്ങൾ അദ്ദേഹത്തെ തടഞ്ഞുവെച്ചിരിക്കയാണ്' എന്ന് പറഞ്ഞു. അപ്പോൾ മുആദുബ്നുജബൽ (റ) പറഞ്ഞു: 'താൻ ആ പറഞ്ഞത് മോശമായിപ്പോയി. അദ്ദേഹത്തെ സംബന്ധിച്ച് നല്ലതല്ലാതെ നമുക്കറിവില്ല. ' നബിﷺ അപ്പോൾ മൗനമവലംബിച്ചു. അങ്ങനെയിരിക്കെ, വെള്ള വസ്ത്രം ധരിച്ചുകൊണ്ട് ഒരാൾ മരീചികതാണ്ടി വരുന്നതായി ദൂരെനിന്ന് കണ്ടു. 'അത് അബൂഖൈഥമയായിരിക്കണം' എന്ന് തിരുമേനി (ലക്ഷണം) പറഞ്ഞു. ഒരു സ്വാഉ് (സേർ) കാരക്ക സംഭാവന നൽകിയതിൽ, കപടവിശ്വാസികൾ പരിഹസിക്കുകയുണ്ടായ അബൂഖൈഥമ (റ) തന്നെയായിരുന്നു **(*)** അത്.

കഅ്ബ് (റ) തുടരുന്നു: 'തബൂക്കിൽ നിന്ന് റസൂൽﷺ മടങ്ങിവരുന്നുണ്ടെന്ന് കേട്ടപ്പോൾ, എന്നെ സങ്കടം പിടികൂടി. തിരുമേനിയുടെ കോപത്തിൽനിന്ന് ഞാൻ എങ്ങിനെ രക്ഷപ്പെടും? ആരെയൊക്കെ അതിന് ഉപയോഗപ്പെടുത്താം? എന്നൊക്കെ ഞാൻ (മനസ്സിൽ) കള്ളം സ്വരൂപിച്ചുകൊണ്ടിരുന്നു. നബിﷺ എത്താറായി എന്ന് കേട്ടപ്പോൾ, ആ ദുർവിചാരമൊക്കെ എന്നിൽ നിന്ന് നീങ്ങി. ഒന്നുകൊണ്ടും എനിക്ക് രക്ഷയില്ലെന്ന് ബോധ്യം വന്നു. സത്യം പറയുവാൻ തന്നെ ഞാൻ നിശ്ചയിച്ചു. റസൂൽﷺ രാവിലെ എത്തി. വല്ല യാത്രയും കഴിഞ്ഞു വരുമ്പോൾ അവിടുന്ന് ആദ്യം പള്ളിയിൽ കടന്നു രണ്ടു റക്അത്ത് നമസ്കരിക്കുകയും പിന്നീട് ജനങ്ങൾക്കുവേണ്ടി ഇരുന്നുകൊടുക്കുകയും പതിവാണ്. ആ ഇരുത്തത്തിൽ, യുദ്ധത്തിൽ നിന്ന് ഒഴിഞ്ഞുനിന്നവർ ചെന്ന് തിരുമേനിയോട് ഒഴികഴിവുകൾ പറയുകയും, സത്യം ചെയ്യുകയുമായി. അവർ എൺപതിൽ ചില്വാനം പേരുണ്ടായിരുന്നു. അവരിൽ നിന്ന് അവരുടെ ബാഹ്യമായ നിലപാട് സ്വീക

***(*) അബൂഖൈഥമ (റ) ആദ്യം അലസതനിമിത്തം നബി ﷺയൊന്നിച്ചു പോയിരുന്നില്ല. നബിﷺയും സ്വഹാബികളും പോയിക്കഴിഞ്ഞശേഷം അദ്ദേഹം തന്റെ വീട്ടിൽ ചെന്നപ്പോൾ, വീട്ടുകാർ തനിക്കായി ഒരുക്കിവെച്ചിരുന്ന സുഖസൗകര്യങ്ങൾ കണ്ടപ്പോൾ അദ്ദേഹത്തിന് വളരെ വ്യസനം തോന്നി. റസൂൽ തിരുമേനിﷺ വളരെ കഷ്ടതയിലും ബുദ്ധിമുട്ടിലും കഴിഞ്ഞുകൂടുന്ന അവസരത്തിൽ താൻ ഈ സുഖസൗകര്യങ്ങൾ ആസ്വദിക്കുന്നത് നന്നല്ലെന്ന് അദ്ദേഹം കരുതി. വേഗം തബൂക്കിലേക്ക് വാഹനം കയറി. അതായിരുന്നു അദ്ദേഹം താമസിച്ചെത്തുവാനും, ഒറ്റയായിരിക്കുവാനും കാരണം. റസൂൽﷺ അദ്ദേഹത്തെ വളരെ ആദരിക്കുകയും ചെയ്തു.***

രിച്ചുകൊണ്ട് തിരുമേനി അവർക്കുവേണ്ടി പാപമോചനം തേടുകയും അവരുടെ രഹസ്യം അല്ലാഹുവിങ്കലേക്ക് വിടുകയും ചെയ്തു. അങ്ങനെ, ഞാൻ ചെന്നു സലാം പറഞ്ഞു. അപ്പോൾ, കോപം ഒതുക്കിവെച്ച ഒരാളുടെ മാതിരി ഒന്ന് പുഞ്ചിരിച്ചുകൊണ്ട് തിരുമേനി എന്നോട് 'വരൂ' എന്ന് പറഞ്ഞു. ഞാൻ പതുക്കെച്ചെന്നു അടുത്തിരുന്നു. 'എന്താണ് പിന്തിനിന്നത്? വാഹനം വാങ്ങിയിരുന്നില്ലേ? എന്ന് തിരുമേനി ചോദിച്ചു. ഞാൻ പറഞ്ഞു: 'അല്ലാഹുവിന്റെ റസൂലേ, ലോകത്ത് മറ്റേതെങ്കിലും ഒരാളുടെ അടുക്കലേക്കാണ് ഞാൻ ഇരിക്കുന്നതെങ്കിൽ, വല്ല ഒഴികഴിവും പറഞ്ഞു അയാളുടെ കോപത്തിൽ നിന്ന് എനിക്ക് ഒഴിവാകുവാൻ കഴിയുമായിരുന്നു. എനിക്ക് കുറേയൊക്കെ തർക്കം നടത്തുവാനും കഴിവുണ്ട്. പക്ഷേ, അല്ലാഹുവിനെത്തന്നെ സത്യം! ഇന്ന് ഞാൻ അങ്ങയോട് വല്ല കളവും പറഞ്ഞു രക്ഷപ്പെട്ടാൽ, അല്ലാഹു എന്നെ ശിക്ഷിച്ചേക്കും. ഞാൻ അങ്ങയോട് സത്യം പറഞ്ഞാൽ, അങ്ങേക്ക് എന്നോട് ദേഷ്യവും തോന്നും. അതുകൊണ്ട് ഞാൻ അല്ലാഹുവിങ്കൽ നിന്ന് നല്ല പര്യവസാനം കാത്തിരിക്കുകയാണ്. അല്ലാഹുതന്നെ സത്യം! എനിക്ക് ഒരു മുടക്കവും ഉണ്ടായിരുന്നില്ല. ആ സമയത്തെക്കാൾ കഴിവും സൗകര്യവും അതിന് മുമ്പുണ്ടായിരുന്നിട്ടുമില്ല. 'അപ്പോൾ റസൂൽ പറഞ്ഞു: 'ഇയാൾ പറഞ്ഞത് സത്യമാണ്. താങ്കൾ പോയിക്കൊള്ളുക, താങ്കളുടെ കാര്യത്തിൽ അല്ലാഹു തീരുമാനമെടുത്തു കൊള്ളും.'

'ബനുസലമക്കാരായ ചിലർ എന്റെ പിന്നാലെ വന്നു: 'താങ്കൾ ഇതിന്റെ മുമ്പ് കുറ്റമൊന്നും ചെയ്തിട്ടില്ലല്ലോ, മറ്റുള്ളവർ ചെയ്തതുപോലെ നബിﷺയോട് ചില ഒഴികഴിവുകൾ പറഞ്ഞ് അവിടുന്ന് താങ്കൾക്കുവേണ്ടി പാപമോചനം തേടിയാൽ മതിയായിരുന്നുവല്ലോ?' എന്നൊക്കെപ്പറഞ്ഞു എന്നെ ആക്ഷേപിച്ചുകൊണ്ടിരുന്നു. അങ്ങനെ നബി ﷺയുടെ അടുക്കൽ മടങ്ങിച്ചെന്നു കളവ് പറഞ്ഞുവെങ്കിലോ എന്ന്പോലും എനിക്ക് തോന്നി. 'എന്റെ ഈ അനുഭവമുണ്ടായ മറ്റാരെയെങ്കിലും നിങ്ങൾക്കറിയാമോ?' എന്ന് ഞാൻ അവരോട് അന്വേഷിച്ചു. അവർ പറഞ്ഞു: 'അറിയാം. മുറാറത്തുബ്നു റബീഉം, ഹിലാലുബ്നുഉമയ്യയും.' ബദ്റിൽ പങ്കെടുത്തവരും, നല്ലവരുമായിരുന്നു ആ രണ്ടുപേരും. അവർ എനിക്കൊരു മാതൃകയുമാണ്. അത് കേട്ടപ്പോൾ, ഞാൻ (അതിന് മുതിരാതെ) എന്റെ വഴിക്കുപോയി.

കഅ്ബ് (റ) തുടരുന്നു: 'ഞങ്ങൾ മൂന്നുപേരുമായി സംസാരിക്കുന്നത് നബി ﷺ മുടക്കംചെയ്തു. അങ്ങനെ, ജനങ്ങൾക്ക് ഞങ്ങളോടുള്ള ഭാവം മാറി. ഈ ഭൂമി എനിക്കു അപരിചിതമായി തോന്നി. എന്റെ തുണക്കാരായ ആ രണ്ടുപേരും കരഞ്ഞുകൊണ്ട് വീട്ടിൽ ഇരുന്നു. അമ്പതു ദിവസം ഞങ്ങൾ അങ്ങിനെ കഴിഞ്ഞു. ഞാൻ അവരെക്കാൾ യുവാവും ശക്തനുമായിരുന്നതുകൊണ്ട് ഞാൻ നമസ്കാരത്തിന് (പള്ളിയിൽ) ഹാജരാകുകയും അങ്ങാടിയിലൂടെ നടക്കുകയും ചെയ്തിരുന്നു. എന്നോട് ഒരാളും സംസാരിക്കുകയില്ല. ഞാൻ റസൂൽ തിരുമേനിﷺക്ക് സലാം പറയും. അവിടുന്ന് സലാം മടക്കിയോ, ഇല്ലേ എന്നെനിക്ക് സംശയം തോന്നും. ഞാൻ തിരുമേനിയുടെ അടുത്തുനിന്ന് നമസ്കരിക്കും. ഗോപ്യമായി തിരുമേനിയുടെ നേരെ നോക്കുകയും ചെയ്യും. ഞാൻ അങ്ങോട്ട് നോക്കുമ്പോൾ തിരുമേനി എന്നിൽ നിന്ന് തിരിഞ്ഞുകളയും. ഞാൻ നമസ്കാരത്തിലേക്ക് തിരിയുമ്പോൾ അവിടുന്ന് എന്നെ നോക്കുകയും ചെയ്യും. മുസ്ലിംകൾക്ക് എന്നോടുള്ള പന്തിവിരോധം വർധിച്ചപ്പോൾ, ഞാൻ എന്റെ പിതൃവ്യപുത്രനും, അടുത്ത സ്നേഹിതനുമായ അബൂകഃത്താദഃ(റ)യുടെ അടുക്കൽ മതിൽ കയറിച്ചെന്നു. അദ്ദേഹത്തിന് ഞാൻ സലാം ചൊല്ലി. അല്ലാഹു തന്നെ സത്യം! അദ്ദേഹം സലാം മടക്കിയില്ല. ഞാൻ അല്ലാഹുവിനെ

മുൻനിർത്തിക്കൊണ്ട് അദ്ദേഹത്തോട് ചോദിച്ചു: ഞാൻ അല്ലാഹുവിനെയും റസൂലിനെയും സ്നേഹിക്കുന്നതായി താങ്കൾക്കറിയാമോ? അദ്ദേഹം മിണ്ടിയില്ല. ഞാൻ വീണ്ടും വീണ്ടും അപേക്ഷിച്ചു. അദ്ദേഹം പറഞ്ഞു: 'അല്ലാഹുവിനും റസൂലിനും അറിയാം.' എന്റെ കണ്ണുകൾ ഒഴുകി. ഞാൻ മതിൽ കയറി തിരിച്ചുപോന്നു.

'അങ്ങനെയിരിക്കെ, ധാന്യം വിൽക്കുവാൻ മദീനയിൽ വന്ന ഒരു നബ്ത്വീ (കർഷകൻ) കഅ്ബുബ്നുമാലികിനെക്കുറിച്ച് അന്വേഷിക്കുന്നത് ഞാൻ കേട്ടു. ജനങ്ങൾ എന്നെ ചൂണ്ടിക്കാട്ടി. അയാൾ ഗസ്സാനിലെ രാജാവിന്റെ വക ഒരു എഴുത്ത് എനിക്ക് തന്നു: എനിക്ക് എഴുത്തേറിയാമായിരുന്നു. ഞാൻ അത് വായിച്ചുനോക്കുമ്പോൾ ഉള്ളടക്കം ഇതായിരുന്നു: 'തന്റെ ആൾ (നബി തിരുമേനിﷺയെ ഉദ്ദേശിച്ച്) തന്നെ കൈവെടിഞ്ഞതായി അറിയുന്നു. ഈ ഭൂമി നിന്ദ്യതയുടെ ഭൂമിയൊന്നുമല്ല. താങ്കൾ ഇങ്ങോട്ട് വരുക. നാം താങ്കൾക്ക് വേണ്ടുന്ന സഹായം ചെയ്യാം.' ഇതും ഒരു പരീക്ഷണം തന്നെയെന്ന് പറഞ്ഞു ഞാൻ ആ എഴുത്ത് അടുപ്പിലേക്കിട്ടു. അമ്പതിൽ നാൽപതു ദിവസം കഴിഞ്ഞിട്ടും വഹ്യ് വരാൻ താമസിച്ചു. അപ്പോഴതാ, റസൂൽ തിരുമേനിﷺയുടെ ഒരു ദൂതൻ വന്ന് 'താൻ തന്റെ ഭാര്യയെ വിട്ടുനിൽക്കണം എന്ന് കൽപിക്കുന്നു! വിവാഹമോചനം ചെയ്യേണമോ എന്ന് ഞാൻ ചോദിച്ചു. 'വേണ്ടാ, തന്റെ കാര്യത്തിൽ തീരുമാനം വരുന്നതുവരെ ഭാര്യയുമായി വിട്ടുനിൽക്കണം-സമീപിക്കരുത്' എന്ന് അയാൾ മറുപടി പറഞ്ഞു. മറ്റേ രണ്ടാളുകളുടെ അടുക്കലേക്കും അപ്രകാരം ആളയച്ചിരുന്നു. എന്റെ ഭാര്യയോട് അവളുടെ വീട്ടിലേക്ക് പോയിക്കൊള്ളുവാൻ ഞാൻ പറഞ്ഞു.'

കഅ്ബ് (റ) പറയുകയാണ്. 'ഹിലാലുബ്നു ഉമയ്യയുടെ ഭാര്യ റസൂൽ തിരുമേനിﷺയുടെ അടുക്കൽചെന്നു ഇങ്ങിനെ പറഞ്ഞു. 'റസൂലേ, ഹിലാലുബ്നുഉമയ്യ വലിയ കിഴവനാണ്. അദ്ദേഹത്തിന് ഭൃത്യൻമാരുമില്ല. അതുകൊണ്ട് ഞാൻ അദ്ദേഹത്തിന് ഭൃത്യവേല, ചെയ്തുകൊടുക്കുന്നതിന് വിരോധമുണ്ടോ' തിരുമേനി പറഞ്ഞു: 'ഇല്ല. എങ്കിലും അദ്ദേഹം തന്നെ സമീപിക്കരുത്.' ആ സ്ത്രീ പറഞ്ഞു; 'ഇല്ല. അദ്ദേഹത്തിനു യാതൊരു വിഷയത്തിലും ഒരു വികാരവുമില്ല. ഇന്നുവരെയും കരഞ്ഞുകൊണ്ടിരിക്കുകയാണ്: ഇത് കേട്ടപ്പോൾ എന്റെ ചില കുടുംബക്കാർ എന്നോട് എന്റെ ഭാര്യയെക്കുറിച്ചും നബിﷺയോടു സമ്മതം ചോദിക്കുവാൻ നിർദേശിക്കുകയുണ്ടായി. ഞാൻ പറഞ്ഞു: 'ഞാനത് ചെയ്യുകയില്ല. ഞാനൊരു യുവാവായിരിക്കെ, അവിടുന്ന് എന്നോട് എന്ത് പറയുമെന്ന് എനിക്ക് നിശ്ചയമില്ല.' അങ്ങനെ, പത്തുദിവസം കൂടി കഴിഞ്ഞു. ഞങ്ങളുമായുള്ള സംസാരം മുടക്കം ചെയ്തിട്ട് അപ്പോഴേക്ക് അമ്പതു ദിവസം പൂർത്തിയായി. അമ്പതിന്റെ പ്രഭാതത്തിൽ ഞാൻ ഞങ്ങളുടെ ഒരു വീട്ടിന്റെ മുകളിൽവെച്ച് സ്വുബ്ഹ് നമസ്കാരം കഴിഞ്ഞു ഇരിക്കുകയായിരുന്നു. അല്ലാഹു പറഞ്ഞതുപോലെ ഭൂമി വിശാലമായിരുന്നിട്ടും എനിക്കത് ഇടുങ്ങിയതായിക്കൊണ്ടിരിക്കുകയാണ്.

'അപ്പോഴതാ! സൽഉ് ( سَلع ) മലയുടെ മുകളിൽ നിന്ന് ഒരാൾ അത്യുച്ചത്തിൽ വിളിച്ചു പറയുന്നു: 'കഅ്ബുബ്നു മാലികേ! സന്തോഷിച്ചുകൊള്ളുക!' ഞാൻ അല്ലാഹുവിന് സുജൂദായി നിലത്തുവീണു. ഒരു തുറവി വന്നുകഴിഞ്ഞിട്ടുണ്ടെന്ന് ഞാൻ മനസ്സിലാക്കി. സുബ്ഹു നമസ്കാരാനന്തരം അല്ലാഹുവിൽ നിന്നു (ഞങ്ങളുടെ) തൗബഃ (പശ്ചാത്താപം) സ്വീകരിച്ച വിവരം നബിﷺ ജനങ്ങളിൽ പ്രഖ്യാപനം ചെയ്തിരുന്നു. ജനങ്ങൾ ഞങ്ങളെ അനുമോദിക്കുവാൻ വന്നുകൊണ്ടിരുന്നു. എന്റെ രണ്ടു കൂട്ടുകാരിലേക്കും ആളുകൾ പോയിരുന്നു. എന്റെ അടുക്കലേക്ക് ഒരാൾ കുതിരപ്പുറത്ത് കയറിയും, വേറൊ

രാൾ ഓടിക്കൊണ്ടും കുതിച്ചുവന്നു. (*) പക്ഷേ, (സൽഉ് മലയിൽ നിന്ന് കേട്ട) ആ ശബ്ദമായിരുന്നു ആദ്യം എനിക്ക് എത്തിയത്. അതുകൊണ്ട് ആ ശബ്ദത്തിന്റെ ആൾക്ക് (**) ഞാൻ എന്റെ മേലുണ്ടായിരുന്ന രണ്ടു വസ്ത്രവും അഴിച്ചുകൊടുത്തു സമ്മാനിച്ചു. (***) സത്യമായും, അത് രണ്ടുമല്ലാത്ത വസ്ത്രം എനിക്ക് വേറെയുണ്ടായിരുന്നില്ല. അനന്തരം രണ്ടു വസ്ത്രങ്ങൾ വായ്പമേടിച്ചു ധരിച്ചുകൊണ്ട് ഞാൻ നബി തിരുമേനിﷺയുടെ അടുക്കലേക്ക് പോയി. ജനങ്ങൾ കൂട്ടംകൂട്ടമായി വന്നു എന്നെ അനുമോദിക്കുകയും, എനിക്ക് മംഗളം പറയുകയും ചെയ്യുന്നുണ്ടായിരുന്നു.

(കഅ്ബ് (റ) തുടരുന്നു:) 'ഞാൻ പള്ളിയിൽ ചെല്ലുമ്പോൾ, റസൂൽﷺ ഇരിക്കുന്നു. ചുറ്റുപാടും ആളുകളുമുണ്ട്. ത്വൽഹത്തുബ്നു ഉബൈദില്ലാ (റ) ഓടിവന്ന് എനിക്ക് കൈ തരുകയും, എന്നെ അനുമോദിക്കുകയും ചെയ്തു. (****) മുഹാജിറുകളിൽ വേറെ ആരും എഴുന്നേറ്റു വന്നു അങ്ങനെ ചെയ്യുകയുണ്ടായില്ല. (*****) റസൂൽ തിരുമേനിﷺക്കു ഞാൻ സലാം പറഞ്ഞപ്പോൾ, തിരുമേനിയുടെ മുഖം സന്തോഷംകൊണ്ട് പ്രകാശിതമായിരുന്നു. അവിടുന്നു പറഞ്ഞു: 'താങ്കളുടെ മാതാവ് താങ്കളെ പ്രസവിച്ചത് മുതൽ ഏറ്റവും നല്ല ഒരു ദിവസത്തെക്കുറിച്ച് സന്തോഷപ്പെട്ടുകൊള്ളുക!' ഞാൻ ചോദിച്ചു: 'അങ്ങയിൽ നിന്നുള്ളതോ, അല്ലാഹുവിങ്കൽനിന്നുള്ളതോ?' തിരുമേനി പറഞ്ഞു; 'അല്ലാഹുവിങ്കൽ നിന്നുള്ളതുതന്നെ.' തിരുമേനിക്ക് സന്തോഷം വന്നാൽ അവിടുത്തെ മുഖം ചന്ദ്രനെപ്പോലെ പ്രകാശമയമായിത്തീരുമെന്ന് ഞങ്ങൾ പരിചയിച്ചതാണ്. അങ്ങനെ, ഞാൻ ഇരുന്നു, ഞാൻ പറഞ്ഞു: 'അല്ലാഹുവിന്റെ റസൂലേ, എന്റെ തൗബഃയുടെ പൂർത്തീകരണമായി ഞാൻ എന്റെ ധനം മുഴുവൻ ധർമമായി അല്ലാഹുവിനും റസൂലിനും ഒഴിഞ്ഞു തരുവാൻ ഉദ്ദേശിക്കുന്നു.' അപ്പോൾ തിരുമേനി പറഞ്ഞു: 'കുറച്ചു ധനം താൻ സൂക്ഷിച്ചുവെച്ചുകൊള്ളുക. അത് തനിക്ക് നല്ലതാണ്.' ഞാൻ പറഞ്ഞു: 'ഖൈബറിലുള്ള എന്റെ ഓഹരി ഞാൻ സൂക്ഷിച്ചുകൊള്ളാം. (ബാക്കിയൊക്കെ ധർമമാണ്) ഞാൻ ജീവിക്കുന്ന കാലത്തോളം ആരോടും ഞാൻ കളവു പറയുകയില്ലെന്നതും എന്റെ തൗബഃയിൽപ്പെട്ടതാകുന്നു.'

'ഞാൻ റസൂൽ തിരുമേനിﷺയോട് ആ സത്യം പറഞ്ഞശേഷം, എന്നെപ്പോലെ പരീക്ഷണത്തിന് വിധേയനായി വിജയം വരിച്ച ഒരാളെ എനിക്കറിവില്ല. അതിന് ശേഷം ഇന്നേവരെ അറിഞ്ഞുംകൊണ്ട് ഞാൻ ആരോടും കളവ് പറഞ്ഞിട്ടില്ല. മേലിലും അല്ലാഹു

***(*) കുതിരപ്പുറത്ത് ചെന്നത് സുബൈറുബ്നുൽ അവ്വാമും (റ), ഓടിവന്നത് ഹംസത്തുബ്നു അംറും (റ) ആയിരുന്നുവെന്ന് ചില രിവായത്തുകളിലുണ്ട്.***

***(**) ശബ്ദമിട്ടു വിളിച്ചു പറഞ്ഞത് അബൂബക്ർ (റ) ആയിരുന്നുവെന്നും രിവായത്തുണ്ട്.***

***(***) പ്രധാനപ്പെട്ട സന്തോഷവാർത്ത അറിയിക്കുന്ന ആദ്യത്തെ ആൾക്ക് അപ്പോൾ ധരിച്ചിട്ടുള്ള വസ്ത്രങ്ങൾ അഴിച്ചുകൊടുത്തു സമ്മാനിക്കുന്നത് അറബികളുടെ ഒരു പതിവായിരുന്നു.***

***(****) ത്വൽഹത്ത് (റ) ക്വുറൈശിയും, സ്വർഗംകൊണ്ട് സന്തോഷമറിയിക്കപ്പെട്ട പത്ത് സഹാബികളിൽപെട്ട ഒരാളുമാകുന്നു.***

***(*****) ഇക്കാരണത്താൽ ത്വൽഹത്തിനെ (റ) കുറിച്ച് കഅ്ബ് (റ) എപ്പോഴും നന്ദി പുലർത്തിപ്പോന്നിരുന്നുവെന്ന് നിവേദകനായ പുത്രൻ പ്രസ്താവിച്ചിരിക്കുന്നു.***

എന്നെ കാക്കുമെന്ന് ഞാൻ ആശിക്കുന്നു. അങ്ങനെ, അല്ലാഹു لَقَدْ تَابَ اللَّهُ عَلَى النَّبِيِّ ..... എന്ന വചനവും ...وَكُونُوا مَعَ الصَّادِقِينَ ..... എന്നതു മുതൽ وَعَلَى الثَّلَاثَةِ الَّذِينَ എന്നുവരെയും (117, 118, 119 വചനങ്ങൾ) അവതരിച്ചു.'

(കഅ്ബ് (റ) തുടർന്നു പറയുകയാണ്:) അല്ലാഹുവിനെത്തന്നെയാണ! റസൂൽ തിരുമേനിﷺയോട് കളവു പറയുകയും, കളവു പറഞ്ഞവരെപ്പോലെ നാശത്തിലകപ്പെടുകയും ചെയ്യാതെ ഞാൻ സത്യം മാത്രം പറഞ്ഞത് എന്നെ ഇസ്‌ലാമിലേക്ക് മാർഗദർശനം നൽകി അല്ലാഹു അനുഗ്രഹിച്ചതിനുശേഷം അവൻ എനിക്ക് തന്ന ഏറ്റവും വലിയ ഒരനുഗ്രഹമാകുന്നു. വഹ്‌യ് വന്നപ്പോൾ, കളവ് പറഞ്ഞവരെപ്പറ്റി അല്ലാഹു വളരെ കടുത്തവാക്കുകളാണ് പറഞ്ഞത്. അതായത് سَيَحْلِفُونَ بِاللَّهِ لَكُمْ എന്ന് തുടങ്ങി لَا يَرْضَىٰ عَنِ الْقَوْمِ الْفَاسِقِينَ വരെ (95 ഉം 96 ഉം വചനങ്ങൾ). റസൂൽ തിരുമേനിﷺയോട് സത്യം ചെയ്തു ഒഴികഴിവുകൾ പറഞ്ഞപ്പോൾ അത് സ്വീകരിച്ചുകൊണ്ട് തിരുമേനി പാപമോചനം തേടിയിരുന്ന ആളുകളുടെ കൂട്ടത്തിൽ നിന്ന് ഞങ്ങൾ മൂന്നുപേരുടെയും കാര്യം റസൂൽ ﷺ പിന്നേക്ക് നിറുത്തിവെക്കുകയാണ് ചെയ്തത്. എന്നിട്ട് ഞങ്ങളുടെ വിഷയത്തിൽ وَعَلَى الثَّلَاثَةِ الَّذِينَ خُلِّفُوا (പിന്നോക്കം വെക്കപ്പെട്ട മൂന്നാളുടെ പേരിലും....) എന്നു അവതരിച്ച്. യുദ്ധത്തിന് പോകാതെ പിന്തിനിന്നവർ എന്നല്ല ഉദ്ദേശ്യം. സത്യം ചെയ്ത് ഒഴികഴിവ് പറഞ്ഞവരിൽ നിന്നും വ്യത്യസ്തമായി കാര്യം പിന്നേക്ക് നീട്ടിവെക്കപ്പെട്ടവർ എന്നാണുദ്ദേശ്യം. (അ; ബു; മു. മുതലായവർ)

സുദീർഘവും പ്രസിദ്ധവുമായ ഈ ഹദീഥിൽ നിന്ന് കഴിഞ്ഞ ഏതാനും ആയത്തുകളുടെ ആശയം കൂടുതൽ മനസ്സിലാക്കുവാൻ കഴിയുന്നതിനു പുറമെ മറ്റു പല കാര്യങ്ങളും ഗ്രഹിക്കുവാൻ സാധിക്കുന്നതാണ്. നിഷ്കളങ്കവും, പരിപൂർണവുമായ തൗബഃയുടെ നല്ലൊരു മാതൃകയാണത്. സ്വഹാബികൾ തങ്ങളുടെ പക്കൽ വന്നുപോയ തെറ്റുകുറ്റങ്ങളെപ്പറ്റി എത്രത്തോളം മനംനൊന്തിരുന്നുവെന്നും അവരുടെ സത്യസന്ധത എത്രമാത്രം ദൃഢതരമായിരുന്നുവെന്നും അല്ലാഹുവിങ്കൽ നിന്നുള്ള പാപമോചനവും കാരുണ്യവും ലഭിക്കുന്നതിനു വേണ്ടി അവർ എത്രത്തോളം ത്യാഗവും കഷ്ടനഷ്ടവും അനുഭവിക്കുവാൻ തയ്യാറായിരുന്നുവെന്നും റസൂൽ തിരുമേനിﷺയോട് അവർക്കുള്ള സ്നേഹബഹുമാനം എത്ര വലുതായിരുന്നുവെന്നും തിരുമേനിയുടെ ഉപദേശനിർദ്ദേശങ്ങൾ സ്വീകരിക്കുന്നതിൽ അവർ എത്രത്തോളം തൽപരരായിരുന്നുവെന്നും– അങ്ങിനെ –പലതും മനസ്സിലാക്കുവാനുള്ള ഒരു പാഠാവലിയാണ് ഈ ഹദീഥ് എന്ന് പറയാം. നബി തിരുമേനിﷺയുടെയും, അവിടുത്തെ സ്വഹാബികളുടെയും മാതൃക പിൻപറ്റി സൗഭാഗ്യം അടയുന്ന സജ്ജനങ്ങളിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ. ആമീൻ.

റസൂൽ തിരുമേനിﷺ അരുളിച്ചെയ്തതായി ഇബ്നുമസ്ഊദ് (റ) ഉദ്ധരിച്ചിരിക്കുന്നു: 'നിങ്ങൾ സത്യത്തെ മുറുകെ പിടിക്കുവിൻ. കാരണം, സത്യം പുണ്യത്തിലേക്ക് നയിക്കുന്നു. പുണ്യമാകട്ടെ സ്വർഗത്തിലേക്കും നയിക്കുന്നു. ഒരു മനുഷ്യൻ സത്യം പറഞ്ഞും, സത്യത്തെ കാത്തുസൂക്ഷിച്ചും വരുന്നതായാൽ, അവൻ അല്ലാഹുവിന്റെ അടുക്കൽ 'സ്വിദ്ദീക്വാ' യി (സത്യസന്ധനായി) രേഖപ്പെടുത്തപ്പെടും. നിങ്ങൾ അസത്യത്തെ സൂക്ഷിക്കുവിൻ. അസത്യം ദുർവൃത്തിയിലേക്ക് നയിക്കുന്നു. ദുർവൃത്തിയാകട്ടെ, നരകത്തിലേക്കും നയിക്കുന്നു. ഒരുവൻ അസത്യം പറഞ്ഞും, അസത്യത്തെ കാത്തുസൂക്ഷിച്ചും വരുന്നതായാൽ, അവൻ അല്ലാഹുവിന്റെ അടുക്കൽ 'കദ്ദാബായി' (അസത്യവാദിയായി) രേഖപ്പെടുത്തപ്പെടുന്നതാണ്.' (അ; ബു; മു.)

مَا كَانَ لِأَهْلِ ٱلْمَدِينَةِ وَمَنْ حَوْلَهُم مِّنَ ٱلْأَعْرَابِ أَن يَتَخَلَّفُوا۟ عَن رَّسُولِ ٱللَّهِ وَلَا يَرْغَبُوا۟ بِأَنفُسِهِمْ عَن نَّفْسِهِۦ ۚ

﴾120﴿ മദീനക്കാർക്കും, 'അഅ്റാബി' [മരുഭൂവാസി]കളിൽ നിന്ന് അവരുടെ ചുറ്റുപാടിലുള്ളവർക്കും പാടില്ല, അവർ അല്ലാഹുവിന്റെ റസൂലിനെ വിട്ടു പിന്തി നിൽക്കുവാൻ; അദ്ദേഹത്തിന്റെ സ്വന്ത(കാര്യ)ത്തെ വിട്ടേച്ചു തങ്ങളുടെ സ്വന്ത (കാര്യ)ങ്ങളെപ്പറ്റി താൽപര്യം കാണിക്കുവാനും പാടില്ല.

ذَٰلِكَ بِأَنَّهُمْ لَا يُصِيبُهُمْ ظَمَأٌ وَلَا نَصَبٌ وَلَا مَخْمَصَةٌ فِى سَبِيلِ ٱللَّهِ وَلَا يَطَـُٔونَ مَوْطِئًا يَغِيظُ ٱلْكُفَّارَ وَلَا يَنَالُونَ مِنْ عَدُوٍّ نَّيْلًا إِلَّا كُتِبَ لَهُم بِهِۦ عَمَلٌ صَـٰلِحٌ ۚ

അതെന്തെന്നാൽ അവർ, അല്ലാഹുവിന്റെ മാർഗത്തിൽ അവർക്ക് വല്ല ദാഹമാകട്ടെ, ക്ഷീണമാകട്ടെ, പട്ടിണിയാകട്ടെ, ബാധിക്കുകയില്ല, അവിശ്വാസികളെ കോപിപ്പിക്കുന്ന വല്ല സ്ഥാനത്തും അവർ ചവിട്ടുകയുമില്ല, ഒരു ശത്രുവിനും വല്ല ബാധയും [ഉപദ്രവവും] അവർ ഏൽപിക്കുകയുമില്ല–അത് നിമിത്തം അവർക്ക് ഒരു നല്ലതായ കാര്യം രേഖപ്പെടുത്തപ്പെടാതെ [ഇതാണതിന് കാരണം.]

إِنَّ ٱللَّهَ لَا يُضِيعُ أَجْرَ ٱلْمُحْسِنِينَ ﴿١٢٠﴾

നിശ്ചയമായും അല്ലാഹു സുകൃതം ചെയ്യുന്നവരുടെ പ്രതിഫലം പാഴാക്കുകയില്ല.

وَلَا يُنفِقُونَ نَفَقَةً صَغِيرَةً وَلَا كَبِيرَةً

﴾121﴿ ചെറുതാകട്ടെ, വലുതാകട്ടെ ഒരു ചിലവും അവർ ചിലവഴിക്കുകയുമില്ല, വല്ല താഴ്വരയും അവർ വിട്ടു കടക്കുകയുമില്ല– അതവർക്ക് രേഖപ്പെടുത്താതെ.

وَلَا يَقْطَعُونَ وَادِيًا إِلَّا كُتِبَ لَهُمْ لِيَجْزِيَهُمُ ٱللَّهُ أَحْسَنَ مَا كَانُوا۟ يَعْمَلُونَ ﴿١٢١﴾

(അതെ)അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിൽ ഏറ്റം നല്ലതിന് (അനുസരിച്ച്) അല്ലാഹു അവർക്ക് പ്രതിഫലം നൽകുവാൻ വേണ്ടി.

﴾120﴿ مَا كَانَ ആകുകയില്ല (പാടില്ല), ആകാവതല്ല لِأَهْلِ الْمَدِينَةِ മദീനക്കാർക്ക് وَمَنْ حَوْلَهُمْ അവരുടെ ചുറ്റുപാടിലുള്ളവർക്കും مِنَ الْأَعْرَابِ അഅ്റാബികളിൽ നിന്ന് أَنْ يَتَخَلَّفُوا അവർ പിന്തിനിൽക്കൽ, പിന്തുവാൻ عَنْ رَسُولِ റസൂലിനെവിട്ട് اللَّهِ അല്ലാഹുവിന്റെ وَلَا يَرْغَبُوا അവർ ആഗ്രഹിക്കലും (താൽപര്യം കാണിക്കുവാനും) പാടില്ല بِأَنْفُسِهِمْ തങ്ങളുടെ സ്വന്തങ്ങളെപ്പറ്റി عَنْ نَفْسِهِ അദ്ദേഹത്തിന്റെ സ്വന്തത്തെവിട്ട് ذَٰلِكَ അത് (കാരണം) بِأَنَّهُمْ അവർ (ആകുന്നു) എന്നതുകൊണ്ടാണ് لَا يُصِيبُهُمْ അവർക്ക് ബാധിക്കുക (എത്തുക)യില്ല ظَمَأٌ ഒരു ദാഹം, വല്ല ദാഹവും وَلَا نَصَبٌ ഒരു ക്ഷീണവു മില്ല. ബുദ്ധിമുട്ടുമില്ല فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗ ത്തിൽ وَلَا مَخْمَصَةٌ ഒരു പട്ടിണിയുമില്ല وَلَا يَطَئُونَ അവർ ചവിട്ടുകയുമില്ല مَوْطِئًا ഒരു ചവിട്ടുന്ന സ്ഥാനത്തും يَغِيظُ കോപിപ്പിക്കുന്ന, ക്ലേശമുണ്ടാക്കുന്ന الْكُفَّارَ അവിശ്വാസികളെ, കാഫിറുകൾക്ക് وَلَا يَنَالُونَ അവർ എത്തിക്കുക (ബാധിപ്പിക്കുക)യുമില്ല مِنْ عَدُوٍّ വല്ല ശത്രുവിനും نَيْلًا വല്ല എത്തലും (കിട്ടലും) ഒരു ബാധയും إِلَّا كُتِبَ രേഖപ്പെടുത്തപ്പെടാതെ, എഴുതപ്പെ ട്ടിട്ടില്ലാതെ لَهُمْ അവർക്ക് بِهِ അതുമൂലം, അതുകൊണ്ട് عَمَلٌ ഒരു കർമം صَالِحٌ നല്ല തായ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يُضِيعُ അവൻ പാഴാക്കുക (വിഫലമാ ക്കുക)യില്ല. أَجْرَ പ്രതിഫലം, കൂലി الْمُحْسِنِينَ സുകൃതം ചെയ്യുന്നവരുടെ ﴾121﴿ وَلَا يُنْفِقُونَ അവർ ചിലവഴിക്കുകയുമില്ല نَفَقَةً ഒരു ചിലവും, വല്ല ചിലവും صَغِيرَةً ചെറുതായ وَلَا كَبِيرَةً വലുതുമില്ല وَلَا يَقْطَعُونَ അവർ മുറിച്ചു (വിട്ടു) പോകു കയുമില്ല وَادِيًا ഒരു താഴ്‌വര, വല്ല താഴ്‌വരയും إِلَّا كُتِبَ അത് രേഖപ്പെടുത്തപ്പെടാതെ لَهُمْ അവർക്ക് لِيَجْزِيَهُمُ അവർക്ക് പ്രതിഫലം കൊടുക്കുവാൻ വേണ്ടി اللَّهُ അല്ലാഹു أَحْسَنَ ഏറ്റം നല്ലതിന് مَا كَانُوا അവരായിരുന്നതിൽ يَعْمَلُونَ അവർ പ്രവർത്തിക്കും.

---

സാരം: റസൂൽﷺ വല്ല പടയെടുപ്പും നടത്തുമ്പോൾ, മദീനാ നിവാസികളോ ചുറ്റു പാടുകളിൽ താമസിക്കുന്ന അഅ്റാബി (മരുഭൂവാസി)കളോ അദ്ദേഹമൊന്നിച്ച് ആ യാത്ര യിൽ പങ്കെടുക്കാതെ മാറിനിൽക്കുവാൻ പാടില്ല. അതുപോലെതന്നെ, റസൂലിന് വല്ല ആപത്തോ വിഷമമോ നേരിടുന്നതിനെക്കുറിച്ചു ശ്രദ്ധിക്കാതെ, സ്വന്തം കാര്യത്തിൽ മാത്രം അവർ ശ്രദ്ധപതിക്കുവാനും പാടില്ല. തങ്ങളുടെ കാര്യംപോലെ– അല്ല, അതിലും ഉപരിയായി–നബിﷺയുടെ കാര്യത്തിലും അവർക്ക് താൽപര്യമുണ്ടായിരിക്കണം. ഇങ്ങിനെ കൽപിക്കുമ്പോൾ കാരണം, അവർക്ക് ഇതുകൊണ്ടൊന്നും ഒരു നഷ്ടവും സംഭവിക്കുവാനില്ല; മാത്രമല്ല, വമ്പിച്ച പ്രതിഫലം ലഭിക്കുവാനുമിരിക്കുന്നു. ഉദാഹര ണമായി; അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധവും സമരവും നടത്തുന്ന അവസരത്തിൽ, അവർക്ക് വല്ല ദാഹമോ, വിശപ്പോ മറ്റു വല്ല ബുദ്ധിമുട്ടോ ബാധിച്ചുവെന്ന് വെക്കുക, അല്ലെങ്കിൽ ശത്രുക്കൾക്ക് ദോഷകരമായിത്തീരുന്ന വല്ല സ്ഥലത്തിലൂടെയും അവർ കാലെടുത്തുവെക്കേണ്ടിവരുകയോ, അവർക്ക് എന്തെങ്കിലും പീഡനം അനുഭവിപ്പിക്കു കയോ ചെയ്തുവെന്ന് വെക്കുക, അല്ലെങ്കിൽ, അല്ലാഹുവിന്റെ മാർഗത്തിൽ ചെറുതോ വലുതോ ആയ വല്ല ചിലവുകളും ചെയ്തുവെന്ന് വെക്കുക. ഇങ്ങിനെയുള്ള കാര്യങ്ങ ളിലെല്ലാം തന്നെ, അല്ലാഹു അവർക്ക് ഓരോന്നിനും പ്രത്യേകം പ്രത്യേകമായി വമ്പിച്ച

പ്രതിഫലം നൽകുന്നതും, അവയെല്ലാം അവരുടെ സൽകർമങ്ങളായി രേഖപ്പെടുത്തി വെക്കുന്നതുമാകുന്നു. അങ്ങനെ, മറ്റുള്ള അവസരങ്ങളിൽ ലഭിക്കാത്തത്ര പുണ്യഫല ങ്ങൾ അവർക്ക് ആ യാത്രമൂലം കരസ്ഥമാകുന്നതാണ്.

۞ وَمَا كَانَ ٱلْمُؤْمِنُونَ لِيَنفِرُوا۟ كَآفَّةً

**《122》 സത്യവിശ്വാസികൾ ആകമാനം (യുദ്ധത്തിന്) പുറപ്പെട്ടുപോകാവതുമല്ല.**

فَلَوْلَا نَفَرَ مِن كُلِّ فِرْقَةٍ مِّنْهُمْ طَآئِفَةٌ لِّيَتَفَقَّهُوا۟ فِى ٱلدِّينِ وَلِيُنذِرُوا۟ قَوْمَهُمْ إِذَا رَجَعُوٓا۟ إِلَيْهِمْ لَعَلَّهُمْ يَحْذَرُونَ ﴿١٢٢﴾

**എന്നാൽ, അവരിൽ നിന്നുള്ള എല്ലാ സംഘത്തിൽ നിന്നും ഒരു വിഭാഗം പുറപ്പെട്ടുപോയിക്കൂടേ. മതത്തിൽ അവർക്ക് ജ്ഞാനം നേടുവാനും തങ്ങളുടെ ജനങ്ങളിലേക്ക് തങ്ങൾ മടങ്ങി വന്നാൽ അവരെ താക്കീത് ചെയ്യുവാനും വേണ്ടി അവർ കാത്തുസൂക്ഷിച്ചേക്കാമല്ലോ.**

---

《122》 وَمَا كَانَ ആകാവതല്ല(പാടില്ല) الْمُؤْمِنُونَ സത്യവിശ്വാസികൾ لِيَنْفِرُوا അവർ (യുദ്ധത്തിന്) പുറപ്പെട്ടുപോകുവാൻ كَافَّةً ആകമാനം, അടങ്കലുമായി فَلَوْلَا എന്നാൽ ആയിക്കൂടേ, എന്തുകൊണ്ടായിക്കൂടാ نَفَرَ പുറപ്പെട്ടുപോയി مِنْ كُلِّ فِرْقَةٍ എല്ലാ സംഘ (കൂട്ട)ത്തിൽ നിന്നും مِنْهُمْ അവരിൽ നിന്നുള്ള, അവരിൽപെട്ട طَائِفَةٌ ഒരു വിഭാഗം لِيَتَفَقَّهُوا അവർ ജ്ഞാനം നേടുവാൻ വേണ്ടി, ഗ്രഹിച്ചറിയുവാൻ فِي الدِّينِ മത (കാര്യ ത്തിൽ) وَلِيُنْذِرُوا അവർ താക്കീത് (മുന്നറിയിപ്പ്) നൽകുവാനും قَوْمَهُمْ അവരുടെ ജനങ്ങൾക്ക് إِذَا رَجَعُوا അവർ മടങ്ങിയാൽ إِلَيْهِمْ അവരിലേക്ക് لَعَلَّهُمْ അവരായേക്കാം, ആകുവാൻ വേണ്ടി يَحْذَرُونَ അവർ കാത്തുസൂക്ഷിക്കും, ജാഗ്രതവെക്കും, കരുതലോ ടിരിക്കും.

---

ഈ വചനം യുദ്ധസംബന്ധമായി മുകളിൽ വന്ന വചനങ്ങളുടെ തുടർച്ച തന്നെ യാണോ– അതല്ല–ഇതിലെ വിഷയം യുദ്ധകാര്യങ്ങളുമായി പ്രത്യേക ബന്ധമൊന്നുമി ല്ലാത്ത ഒരു സ്വതന്ത്ര വിഷയമാണോ എന്നുള്ളതിൽ ക്വുർആൻ വ്യാഖ്യാതാക്കൾക്കിട യിൽ അഭിപ്രായ വ്യത്യാസമുണ്ട്. ഈ വചനം യുദ്ധസംബന്ധമായ വചനങ്ങളോട് തൊട്ടു നിൽക്കുന്നതും ഇതിലെ (നഫറ) എന്ന ക്രിയ സന്ദർഭമനുസരിച്ച് യുദ്ധത്തിനു പുറപ്പെ ട്ടുപോകുക' എന്ന പ്രത്യേകാർഥത്തിൽ ഉപയോഗിക്കപ്പെട്ടു വരുന്നതും ആയിരിക്കണം, ഈ അഭിപ്രായ വ്യത്യാസത്തിനു കാരണം.

ഒന്നിലധികം രൂപത്തിൽ ഈ വചനത്തിന് വ്യാഖ്യാനം നൽകപ്പെട്ടുകാണാം. അവ യിൽ കൂടുതൽ പ്രസക്തമായ രണ്ടു വ്യാഖ്യാനങ്ങൾ ഇപ്രകാരമാകുന്നു:

(1) അംഗീകൃതമായ ഒഴികഴിവുകളില്ലാത്തവർ യുദ്ധയാത്രകളിൽ പങ്കെടുക്കേണ്ടതാണെന്നുള്ള മുൻവചനങ്ങളുടെ ബാഹ്യമായ താൽപര്യം അനുസരിച്ച് എല്ലാവരും കൂട്ടത്തോടെ യുദ്ധാവശ്യാർഥം പുറത്തുപോയിക്കൂടാത്തതാണ്. യുദ്ധം കേവലം ഒരു സാമൂഹ്യകടമ ( **فرض كفاية** )യാകുന്നു. അഥവാ, ഒരു കൂട്ടർ നിർവഹിച്ചാൽ മറ്റുള്ളവരുടെ ബാധ്യതയും അതോടെ അവസാനിക്കുന്നു. എന്നല്ലാതെ, ഓരോ വ്യക്തിക്കും ബാധകമാകുന്ന വ്യക്തിപരമായ ഒരു കടമ( **فرض عين** ) അല്ല അത്. അതോടുകൂടി, എല്ലാവരും യുദ്ധത്തിൽ ഏർപ്പെടുന്നപക്ഷം, മതവിജ്ഞാനങ്ങൾ പഠിക്കുവാനും, പ്രചരിപ്പിക്കുവാനും ആളില്ലാതെ വരുകയും ചെയ്യും. മതപരമായി അപ്പപ്പോൾ വരുന്ന നിയമനിർദേശങ്ങളും കൽപനകളും നബിﷺക്ക് അവതരിച്ചുകൊണ്ടിരിക്കുന്ന കാലമായതുകൊണ്ട് എല്ലാവരും ഒന്നടങ്കം യുദ്ധയാത്രകളിൽ സ്ഥലം വിട്ടുകൂടാ. ഓരോ സംഘത്തിൽ നിന്നും ഓരോ വിഭാഗം ആളുകൾ-ഓരോ നാട്ടുകാരിൽ നിന്നും ഗോത്രങ്ങളിൽ നിന്നുമൊക്കെ ഏതാനും ആളുകൾ വീതം-യുദ്ധാവശ്യാർഥം വെളിയിൽ പോയാൽ മതി. മറ്റുള്ളവർ സ്ഥലം വിടാതെ, നബിﷺയുമായി ബന്ധപ്പെട്ടുകൊണ്ടിരിക്കുകയും, നബിﷺയിൽ നിന്ന് അപ്പപ്പോൾ ലഭിക്കുന്ന അറിവുകൾ കരസ്ഥമാക്കുകയും ചെയ്യണം. എന്നിട്ട്, സ്ഥലം വിട്ടുപോയവർ നാട്ടിൽ മടങ്ങിവരുമ്പോൾ അവർക്ക് അത് പഠിപ്പിച്ചുകൊടുക്കുകയും വേണം. അങ്ങനെ, അവർക്കും കരുതലോടിരിക്കേണ്ടുന്ന കാര്യങ്ങൾ അവർ ഗ്രഹിക്കുവാൻ കഴിയുന്നതാണ്.

(2) യുദ്ധാവശ്യാർഥമാകട്ടെ, വിജ്ഞാനസമ്പാദനത്തിനാകട്ടെ, എല്ലാവരും കൂടി സ്ഥലം വിട്ടുപോയിക്കൂടാ. (അത് പൊതു ജീവിതത്തിന്റെ നന്മക്ക് ദോഷകരമായിരിക്കും) ഓരോ വലിയ സംഘത്തിൽ നിന്നും ഓരോ വിഭാഗം ആളുകൾ മാത്രം പോകുകയും, മറ്റുള്ളവർ നാട്ടിൽ തങ്ങുകയും വേണം. പോകുന്നവർ തങ്ങളുടെ യാത്രകളിൽ തങ്ങൾക്ക് സിദ്ധിക്കുന്ന അറിവുകൾ-അവർ മടങ്ങിവരുമ്പോൾ-നാട്ടിലുള്ളവർക്കും പഠിപ്പിച്ചുകൊടുക്കണം.

രണ്ടാമത്തെ വ്യാഖ്യാനമനുസരിച്ച് വെളിയിൽ പോകുന്നവർക്ക് ലഭിക്കുന്ന അറിവുകൾ വ്യത്യസ്ത രൂപത്തിലുള്ളതായിരിക്കാം. നബിﷺയൊന്നിച്ചാണ് അവർ പോകുന്നതെങ്കിൽ നബിﷺമുഖേന ലഭിക്കുന്ന അറിവുകൾ തന്നെ. നബിﷺയൊന്നിച്ചല്ലാത്ത യാത്രയിലാണ് പോകുന്നതെങ്കിൽ, ആ യാത്രയുമായി ബന്ധപ്പെട്ട അനുഭവങ്ങളിൽ നിന്നും, പരിചയങ്ങളിൽ നിന്നും ലഭിക്കുന്ന അറിവുകളുമായിരിക്കും. ഒന്നാമത്തെ വ്യാഖ്യാന പ്രകാരം, യാത്രയിൽ പങ്കെടുക്കാതെ നാട്ടിൽ തങ്ങിനിൽക്കുന്നവരായിരിക്കും വിജ്ഞാനം സമ്പാദിക്കുന്നവർ. രണ്ടാമത്തെ വ്യാഖ്യാനപ്രകാരം നാടുവിട്ടു പോയവരായിരിക്കും വിജ്ഞാനം സമ്പാദിക്കുന്നവർപഠിപ്പിക്കപ്പെടേണ്ടവർ നേരെമറിച്ചും ആയിരിക്കും. നബി തിരുമേനിﷺയുടെ കാലശേഷം മതവിജ്ഞാന സമ്പാദനത്തിനുവേണ്ടി നാടുവിട്ടുപോകുന്നത് പ്രയോജനകരമോ, അല്ലെങ്കിൽ അത്യാവശ്യമോ ആയിത്തീർന്നിട്ടുണ്ടെങ്കിലും നബിﷺയുടെ ജീവിതകാലത്ത് പുറംനാടുകളിൽ നിന്ന് മദീനയിൽവന്നു വിജ്ഞാനം കരസ്ഥമാക്കുകയല്ലാതെ, മദീനയിൽനിന്ന് പുറത്തുപോയി വിജ്ഞാനം സമ്പാദിക്കുക എന്നു പറയുന്നതിന് അർഥം കാണുന്നില്ല. അതുകൊണ്ടായിരിക്കും ഈ രണ്ടാമത്തെ വ്യാഖ്യാനത്തെ ചില മഹാൻമാർ വിമർശിക്കുന്നതും, ഒന്നാമത്തെ വ്യാഖ്യാനത്തിന് മുൻഗണന നൽകുന്നതും.الله اعلم

ഈ വചനത്തിലെ വാചകങ്ങളും, അവയുടെ വ്യാഖ്യാനത്തിൽ ഖുർആൻ വ്യാഖ്യാ

താക്കൾ പ്രസ്താവിച്ചുകാണുന്ന ചില വിവരങ്ങളും കണക്കിലെടുക്കുമ്പോൾ, താഴെ സൂചിപ്പിക്കുന്ന ചില സംഗതികൾ നമുക്കിവിടെ മനസ്സിലാക്കാവുന്നതാണ്;

(1) ധർമയുദ്ധത്തെപ്പോലെതന്നെ പ്രാധാന്യമർഹിക്കുന്ന വിഷയം തന്നെയാണ് മത വിജ്ഞാനസമ്പാദനവും. രണ്ടിനും വേണ്ടിയുള്ള യാത്രകൾ പുണ്യയാത്രകൾതന്നെ.

(2)യുദ്ധവിഷയത്തിലായാലും. വിജ്ഞാന സമ്പാദനത്തിലായാലും എല്ലാവരുംകൂടി അതിൽമാത്രം വ്യാപൃതരായിക്കൂടാ. ഒരുകൂട്ടർഅതും, മറ്റുള്ളവർ പൊതുവായ മറ്റുആ വശ്യങ്ങളും നിറവേറ്റേണ്ടതാകുന്നു. ഓരോ വ്യക്തിക്കും ഒഴിച്ചുകൂടുവാൻ പാടില്ലാത്ത നിർബന്ധ കടമകളെക്കുറിച്ചുള്ള അറിവ് സമ്പാദിക്കൽ ഓരോ വ്യക്തിക്കും കടമ തന്നെ. അതിനപ്പുറമുള്ള വിജ്ഞാനങ്ങളെക്കുറിച്ചാണ് ഇപ്പറഞ്ഞതെന്ന് പ്രത്യേകം ഓർമിക്കേണ്ടതുണ്ട്.

(3) പഠിച്ചറിഞ്ഞവർ അറിവില്ലാത്തവർക്ക് പഠിപ്പിക്കുകയും വിജ്ഞാനം പ്രചരിപ്പിക്കുകയും ചെയ്യൽ അവരുടെ കടമയാകുന്നു.

(4) പൊതുവിജ്ഞാനങ്ങൾ സമ്പാദിക്കുന്നത് മതദൃഷ്ട്യാ വേണ്ടപ്പെട്ട കാര്യം തന്നെയാണെങ്കിലും ഈവചനത്തിൽ പ്രസ്താവിച്ചിരിക്കുന്നത് മതവിജ്ഞാന സമ്പാദനം (التفقه فى الدين) സംബന്ധിച്ചാകുന്നുവെന്ന് സ്പഷ്ടമാണ്. ഇസ്‌ലാമിൽ മതവിജ്ഞാനമെന്നും, ലൗകിക വിജ്ഞാനമെന്നും തരം തിരിക്കപ്പെട്ടിട്ടില്ലെന്നും, എല്ലാ അറിവുകളും ഇസ്‌ലാമികദൃഷ്ട്യാ ഒരുപോലെയാണെന്നും മറ്റും ഭൗതിക താൽപര്യക്കാരായ ചില ആളുകൾ സമർഥിക്കാറുള്ളത് ശരിയല്ലെന്ന് ഈ വചനത്തിൽ നിന്നും, ഇതുപോലെ ക്വുർആന്റെയും നബിവചനങ്ങളുടെയും, മറ്റും പല പ്രസ്താവനകളിൽ നിന്നും വ്യക്തമാണ്. ഈ ഒരൊറ്റ വചനത്തിൽനിന്നുതന്നെ, മതവിജ്ഞാനവും മതപരമല്ലാത്ത വിജ്ഞാനവും വെവ്വേറെയാണെന്നും, മതവിജ്ഞാനത്തിനുള്ള പ്രാധാന്യം അല്ലാഹുവും അവന്റെ റസൂലും മറ്റൊന്നിനും നൽകിയിട്ടില്ലെന്നും മനസ്സിലാക്കാവുന്നതാണ്.

(5) ഒരു ദേശത്ത് മതവിജ്ഞാനം പഠിക്കുവാൻ തക്കമാർഗങ്ങളൊന്നുമില്ലാത്തപക്ഷം, ആ ദേശക്കാരായ ഏതാനും ആളുകൾ ദേശം വിട്ടുപോയി അത് കരസ്ഥമാക്കലും, അവർ മറ്റുള്ളവരെ ഉപദേശിക്കലും നിർബന്ധമാകുന്നു. ആരും അതിന് മുതിരാത്തപക്ഷം എല്ലാവരും കുറ്റക്കാരായിരിക്കും. ആരും അതിന് സ്വയം തയ്യാറാകുന്നില്ലെങ്കിൽ എല്ലാവരും കൂടി അതിന് നിവാരണം ഉണ്ടാക്കേണ്ടത് അവരുടെ കടമയുമാകുന്നു.

## വിഭാഗം – 16

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ قَـٰتِلُوا۟ ٱلَّذِينَ يَلُونَكُم مِّنَ ٱلْكُفَّارِ وَلْيَجِدُوا۟ فِيكُمْ غِلْظَةً ۚ وَٱعْلَمُوٓا۟ أَنَّ ٱللَّهَ مَعَ ٱلْمُتَّقِينَ ﴿١٢٣﴾

﴾123﴿ **ഹേ, വിശ്വസിച്ചവരേ, അവിശ്വാസികളിൽനിന്ന് നിങ്ങളോടടുത്തു നിൽക്കുന്നവരുമായി നിങ്ങൾ യുദ്ധം ചെയ്തുകൊള്ളുവിൻ; അവർ നിങ്ങളിൽ പരുഷത കണ്ടെത്തുകയും ചെയ്യട്ടെ. അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരുടെ കൂടെയാണെന്ന് അറിഞ്ഞുംകൊള്ളുവിൻ.**

﴾123﴿ يَا أَيُّهَا الَّذِينَ آمَنُوا ഹേ വിശ്വസിച്ചവരേ قَاتِلُوا നിങ്ങൾ യുദ്ധം ചെയ്യുവിൻ الَّذِينَ യാതൊരുവരോട് يَلُونَكُم നിങ്ങളോട് അടുത്തുള്ള مِنَ الْكُفَّارِ അവിശ്വാസികളിൽപെട്ട وَلْيَجِدُوا അവർ കണ്ടെത്തുക (എത്തിക്കുക) യും ചെയ്യട്ടെ فِيكُمْ നിങ്ങളിൽ غِلْظَةً പരുഷത (കാഠിന്യം) وَاعْلَمُوا അറിഞ്ഞും കൊള്ളുവിൻ أَنَّ اللَّهَ അല്ലാഹു (ആകുന്നു)എന്ന് مَعَ الْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവരുടെ കൂടെ

---

മുസ്‌ലിംകളോട് അടുത്തടുത്ത് നിവസിക്കുന്ന ശത്രുക്കളോട് ആദ്യമാദ്യം യുദ്ധം ചെയ്യണമെന്ന് അല്ലാഹു ഉപദേശിക്കുന്നു. പരിസരവും ചുറ്റുപാടും സുരക്ഷിതമാകുന്നതിനുമുമ്പ് ദൂരെയുള്ള ശത്രുക്കളുമായി നേരിടുന്നത് പല നിലക്കും ആപൽക്കരമായിരിക്കുമല്ലോ. നബിﷺയുടെ കാലത്ത് സംഭവിച്ചതും അങ്ങിനെതന്നെ. മക്ക, മദീന, ത്വാഇഫ്, ഖൈബർ തുടങ്ങിയ രാജ്യങ്ങൾ ജയിച്ചുകഴിഞ്ഞശേഷമാണ് വേദക്കാരായ ശത്രുക്കളോട് യുദ്ധം ചെയ്യുവാൻ വേണ്ടി നബിﷺ തബൂക്കിലേക്ക് പോയത്. ഇത് ഹിജ്‌റഃ 9-ാം കൊല്ലത്തിലായിരുന്നു. പത്താം കൊല്ലത്തിലെ പ്രധാന യാത്ര ഹജ്ജത്തുൽ വിദാഇന്റെതായിരുന്നു. അതുകഴിഞ്ഞ് 81 ദിവസം കഴിഞ്ഞപ്പോഴേക്കും തിരുമേനി പരലോകം പൂകുകയും ചെയ്തു. നബിﷺ യുടെ വിയോഗത്തെത്തുടർന്ന് ഇസ്‌ലാമിൽനിന്ന് ഭ്രഷ്ടരായിത്തീരുകയും, സകാത്തിനെ നിഷേധിക്കുകയും ചെയ്ത 'മുർതദ്ദു'കളോട് അബൂബക്ർ (റ) നടത്തിയ ആഭ്യന്തര യുദ്ധം ഒഴിവാക്കിയാൽ, ഖുലഫാ ഉർറാശിദീന്റെ കാലത്ത് ശത്രുക്കളുമായുണ്ടായ യുദ്ധങ്ങളും അപ്രകാരം തന്നെയായിരുന്നു.

യുദ്ധത്തിൽവെച്ചും, യുദ്ധവുമായി ബന്ധപ്പെട്ട കാര്യങ്ങളിലും മാർദ്ദവവും, വിനയവും സ്വീകരിക്കാതെ, പരുഷതയും, കാഠിന്യവും തന്നെ സ്വീകരിക്കണമെന്നും അല്ലാഹു കൽപിക്കുന്നു. അല്ലാത്തപക്ഷം യുദ്ധംകൊണ്ട് പ്രയോജനമില്ലല്ലോ. 73-ാം വചനത്തിലും അതിന്റെ വ്യാഖ്യാനത്തിലും ഈ വിഷയം മുമ്പ് പ്രസ്താവിച്ചുകഴിഞ്ഞിട്ടുണ്ട്. ശത്രുതയോ എതിർപ്പോ ഇല്ലാതെ സമാധാനത്തിലും, സൗഹാർദ്ദത്തിലും കഴിയുന്ന അവിശ്വാസികളെപ്പറ്റിയല്ല-കഠിനമായ ശത്രുതവെച്ചും, കിട്ടുന്ന അവസരമെല്ലാം മുസ്‌ലിംകൾക്കെതിരെ ഉപയോഗപ്പെടുത്തുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന അവിശ്വാസികളെപ്പറ്റിയാണ്- ഈ കൽപനയെന്ന് പ്രത്യേകം പറയേണ്ടതില്ല. (കൂടുതൽ വിവരങ്ങൾക്ക് സൂ: മുംതഹിനഃ 8, 9 മുതലായ വചനങ്ങളും അവയുടെ വ്യാഖ്യാനങ്ങളും നോക്കുക) നിങ്ങൾ അല്ലാഹുവിന്റെ വിധിവിലക്കുകൾ സൂക്ഷിച്ചുവരുന്നപക്ഷം, അല്ലാഹു നിങ്ങളുടെ പക്ഷത്തുണ്ടായിരിക്കും- അഥവാ അവന്റെ സഹായം നിങ്ങൾക്ക് സുനിശ്ചിതമാണ്-എന്ന് അവസാനം സത്യവിശ്വാസികളെ ഓർമിപ്പിക്കുകയും ചെയ്തിരിക്കുന്നു. ഈ യാഥാർഥ്യം പലപ്പോഴും അല്ലാഹു ഉണർത്താറുള്ളതാകുന്നു.

وَإِذَا مَآ أُنزِلَتْ سُورَةٌ فَمِنْهُم مَّن يَقُولُ أَيُّكُمْ زَادَتْهُ هَـٰذِهِۦٓ إِيمَـٰنًا ۚ فَأَمَّا ٱلَّذِينَ ءَامَنُوا۟ فَزَادَتْهُمْ إِيمَـٰنًا وَهُمْ يَسْتَبْشِرُونَ ﴿١٢٤﴾

**﴾124﴿ വല്ല 'സൂറത്തും [അദ്ധ്യായവും] അവതരിപ്പിക്കപ്പെട്ടാൽ (ഇങ്ങിനെ) പറയുന്ന ചിലർ അവരിലുണ്ട്: 'നിങ്ങളിൽ ആർക്കാണ് ഇതു വിശ്വാസം വർധിപ്പിച്ചത്!' എന്ന്. എന്നാൽ, യാതൊരു കൂട്ടർ വിശ്വസിച്ചിരിക്കുന്നുവോ അവർക്കത്**

വിശ്വാസം വർദ്ധിപ്പിക്കുന്നതാണ്; അവരാകട്ടെ, സന്തോഷം കൊള്ളുകയും ചെയ്യും.

وَأَمَّا ٱلَّذِينَ فِى قُلُوبِهِم مَّرَضٌ فَزَادَتْهُمْ رِجْسًا إِلَىٰ رِجْسِهِمْ وَمَاتُوا۟ وَهُمْ كَٰفِرُونَ ﴿١٢٥﴾

﴾125﴿ എന്നാൽ, ഹൃദയങ്ങളിൽ രോഗവുമുള്ളവരാകട്ടെ, അതവർക്ക് അവരുടെ മ്ലേച്ഛതയിലൂടെ (വീണ്ടും) മ്ലേച്ഛത വർധിപ്പിക്കുന്നതാണ്; അവർ അവിശ്വാസികളായും കൊണ്ട് മരണമടയുകയും ചെയ്യുന്നതാണ്.

---

﴾124﴿ وَإِذَا مَا أُنزِلَتْ (വല്ലപ്പോഴും) അവതരിപ്പിക്കപ്പെട്ടാൽ سُورَةٌ ഒരു സൂറത്ത്, വല്ല അധ്യായവും فَمِنْهُم എന്നാലവരിലുണ്ടായിരിക്കും مَن يَقُولُ പറയുന്നവർ, പറയുന്ന ചിലർ أَيُّكُمْ നിങ്ങളിൽ ഏതാളാണ് (ആരാണ്) زَادَتْهُ അവന് വർധിപ്പിച്ചത് هَٰذِهِ ഇത്, ഇവ إِيمَانًا വിശ്വാസത്തെ فَأَمَّا എന്നാൽ الَّذِينَ آمَنُوا വിശ്വസിച്ചവർ فَزَادَتْهُمْ അതവർക്ക് വർധിപ്പിച്ചിരിക്കുന്നു, വർധിപ്പിക്കുന്നതാണ് إِيمَانًا വിശ്വാസം وَهُمْ അവരാകട്ടെ يَسْتَبْشِرُونَ സന്തോഷംകൊള്ളുകയും ചെയ്യും. ﴾125﴿ وَأَمَّا الَّذِينَ യാതൊരു കൂട്ടരാകട്ടെ فِي قُلُوبِهِم അവരുടെ ഹൃദയങ്ങളിലുണ്ട് مَرَضٌ ഒരു രോഗം, വല്ല രോഗവും فَزَادَتْهُمْ എന്നാലവർക്കത് വർധിപ്പിച്ചു, വർധിപ്പിക്കുന്നതാണ് رِجْسًا മ്ലേച്ഛത, മാലിന്യം إِلَىٰ رِجْسِهِمْ അവരുടെ മ്ലേച്ഛതയിലൂടെ, മലിനതയിലേക്ക് وَمَاتُوا അവർ മരണപ്പെടുകയും ചെയ്യുന്നതാണ് وَهُمْ അവർ (ആയിക്കൊണ്ട്) كَافِرُونَ അവിശ്വാസികൾ.

---

കപടമാകുന്ന രോഗം നിമിത്തം മനസ്സ് ദുഷിച്ചുകഴിഞ്ഞ ആളുകൾ, വല്ല ക്വുർആൻ വചനങ്ങളും പുതുതായി അവതരിക്കുമ്പോൾ സത്യവിശ്വാസികളെ നോക്കി പറയാറുള്ള ഒരു പരിഹാസവാക്കും അതിന് അല്ലാഹു നൽകുന്ന മറുപടിയുമാണിത്. 'ക്വുർആൻ കേൾക്കുമ്പോൾ വിശ്വാസം വർധിക്കുമെന്നാണല്ലോ വയ്പ്. ഈ വചനങ്ങൾ അവതരിച്ചിട്ട് നിങ്ങൾക്കാർക്കെങ്കിലും വിശ്വാസം വർധിച്ചുവോ?!' എന്ന് ചില കപടവിശ്വാസികൾ സത്യവിശ്വാസികളോട് ചോദിക്കും. അവർക്ക് നൽകുന്ന മറുപടി ഇതാണ്: 'സത്യവിശ്വാസികൾക്ക് അത് വിശ്വാസം വർധിപ്പിക്കുക തന്നെ ചെയ്യുന്നു. മാത്രമല്ല, അവരതിൽ സന്തോഷം കൊള്ളുകയും ചെയ്യുന്നുണ്ട്. എന്നാൽ, നിങ്ങളെപ്പോലെയുള്ള രോഗബാധിത മനസ്കർക്ക് അവമൂലം വിശ്വാസത്തിൽ വർധനവൊന്നും ഉണ്ടാവാൻ പോകുന്നില്ല. നേരെ മറിച്ച് നിങ്ങളുടെ മ്ലേച്ഛതയും വഷളത്തവും പൂർവ്വാധികം വർധിക്കുകയേ അതുമൂലം ഉണ്ടാകൂ'. ഓരോ വചനം അവതരിക്കുമ്പോഴും അതിന്റെ നേരെ പരിഹാസവും നിഷേധവുമാണല്ലോ അവരിൽനിന്ന് പ്രകടമാകുക. അങ്ങനെ, അവസാനം തനി നിഷേധികളായിക്കൊണ്ടുതന്നെ അവരുടെ കാലം അവസാനിക്കുകയും ചെയ്യും. കപടവിശ്വാസികളോട് അല്ലാഹു ചോദിക്കുന്നു:

أَوَلَا يَرَوْنَ أَنَّهُمْ يُفْتَنُونَ فِى

﴾126﴿ അവർ കാണുന്നില്ലേ? എല്ലാ കൊല്ലത്തിലും ഒരു പ്രാവശ്യമോ, രണ്ടു പ്രാവശ്യമോ അവർ

كُلِّ عَامٍ مَّرَّةً أَوْ مَرَّتَيْنِ ثُمَّ لَا يَتُوبُونَ وَلَا هُمْ يَذَّكَّرُونَ ﴿١٢٦﴾

**പരീക്ഷിക്കപ്പെട്ടുകൊണ്ടിരിക്കുന്നു വെന്ന്! (എന്നിട്ടും) പിന്നെ അവർ (പശ്ചാത്തപിച്ചു) മടങ്ങുന്നില്ല; അവർ ഉറ്റാലോചിക്കുന്നുമില്ല!**

﴾126﴿ أَوَلَا يَرَوْنَ അവർ കാണുന്നില്ലേ, അവർക്ക് കണ്ടുകൂടേ أَنَّهُمْ അവർ (ആകുന്നു) എന്ന് يُفْتَنُونَ അവർ പരീക്ഷിക്കപ്പെടുന്നു, കുഴപ്പത്തിലാക്കപ്പെടുന്നു (എന്ന്) فِي كُلِّ عَام എല്ലാ കൊല്ലത്തിലും مَرَّةً ഒരു പ്രാവശ്യം أَوْ مَرَّتَيْنِ അല്ലെങ്കിൽ രണ്ടു പ്രാവശ്യം ثُمَّ പിന്നെ, എന്നിട്ടും لَا يَتُوبُونَ അവർ മടങ്ങുന്നില്ല, പശ്ചാത്തപിക്കുന്നില്ല وَلَا هُمْ അവരില്ലതാനും يَذَّكَّرُونَ ഉറ്റാലോചിക്കും

ഖേദിച്ചു മടങ്ങുവാനും, ചിന്തിച്ചറിയുവാനും പോരുന്ന ഓരോ തരം പരീക്ഷണങ്ങൾ– അവരുടെ ഗൂഢരഹസ്യങ്ങൾ വെളിപ്പെടുത്തുന്ന സംഭവങ്ങൾ, യുദ്ധങ്ങളിൽനിന്നും മറ്റും ലഭിക്കുന്ന പാഠങ്ങൾ മുതലായവ– കൊല്ലത്തിൽ ഒന്നും രണ്ടുമായി ആ കപടവിശ്വാസികൾക്ക് അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നുണ്ട്. എന്നിട്ടും അവർക്ക് തന്റേടം വരാത്തത് അത്ഭുതം തന്നെ എന്ന് സാരം.

وَإِذَا مَآ أُنزِلَتْ سُورَةٌ نَّظَرَ بَعْضُهُمْ إِلَىٰ بَعْضٍ هَلْ يَرَىٰكُم مِّنْ أَحَدٍ ثُمَّ ٱنصَرَفُوا۟ ۚ صَرَفَ ٱللَّهُ قُلُوبَهُم بِأَنَّهُمْ قَوْمٌ لَّا يَفْقَهُونَ ﴿١٢٧﴾

**﴾127﴿ വല്ല 'സൂറത്തും' [അധ്യായവും] അവതരിപ്പിക്കപ്പെട്ടാൽ - അവരിൽ ചിലർ ചിലരിലേക്ക് [തമ്മതമ്മിൽ] നോക്കുകയായി; 'നിങ്ങളെ ആരെങ്കിലും കാണുന്നുവോ' എന്നുള്ള ഭാവത്തിൽ): പിന്നെ അവർ പിരിഞ്ഞു പോകുന്നതാണ്. അവർ (കാര്യം) ഗ്രഹിക്കാത്ത ഒരു ജനതയാണെന്നുള്ളതുകൊണ്ട് അല്ലാഹു അവരുടെ ഹൃദയങ്ങളെ തിരിച്ചുവിട്ടിരിക്കുകയാണ്.**

﴾127﴿ وَإِذَا مَا أُنْزِلَتْ അവതരിപ്പിക്കപ്പെട്ടാൽ, سُورَةٌ വല്ല സൂറത്തും, അധ്യായവും نَظَرَ നോക്കും, നോക്കുകയായി بَعْضُهُمْ അവരിൽ ചിലർ إِلَى بَعْضٍ ചിലരിലേക്ക് هَلْ يَرَاكُمْ നിങ്ങളെ കാണുന്നുവോ مِنْ أَحَدٍ വല്ല ഒരാളും (ആരെങ്കിലും) ثُمَّ انْصَرَفُوا പിന്നെ അവർ തിരിഞ്ഞു (പിരിഞ്ഞു) പോകുന്നതാണ് صَرَفَ اللَّهُ അല്ലാഹു തിരിച്ചിരിക്കയാണ്, തിരിച്ചുവിടട്ടെ قُلُوبَهُمْ അവരുടെ ഹൃദയങ്ങളെ بِأَنَّهُمْ അവർ (ആകുന്നു) എന്നുള്ളതുകൊണ്ട് قَوْمٌ ഒരു ജനത لَا يَفْقَهُونَ അവർ ഗ്രഹിക്കുകയില്ല, മനസ്സിലാക്കാത്ത

സത്യവിശ്വാസികൾക്ക് ക്വുർആന്റെ വല്ല ഭാഗവും അവതരിച്ചു കേൾക്കുന്നത് സന്തോഷവും ആവേശവും ഉളവാക്കുന്നു. കപടവിശ്വാസികൾക്കാകട്ടെ, അതിൽ വെറുപ്പും പ്രതിഷേധവുമായിരിക്കും. അതിന്റെ ഒരു പ്രകടരൂപമാണ് അല്ലാഹു വിവരിക്കുന്നത്. ക്വുർആന്റെ വല്ല ഭാഗവും നബിﷺക്ക് അവതരിക്കുമ്പോൾ, അത് കേട്ടാസ്വദിക്കുവാൻ ക്ഷമ വരാത്ത അവർ സദസ്സിൽനിന്ന് എഴുന്നേറ്റു പോകുവാൻ ശ്രമിക്കും. പക്ഷേ, തൽസമയത്ത് സ്ഥലം വിട്ടുപോകുന്നത് നബിﷺയും സ്വഹാബികളും കണ്ടു മനസ്സിലാക്കുന്നതിൽ ആശങ്കയും തോന്നും. അതുകൊണ്ട് തങ്ങൾ എഴുന്നേറ്റു പോകുന്നത് ആരെങ്കിലും കാണുന്നുണ്ടോ-ഗൗനിക്കുന്നുണ്ടോ- എന്നറിയുവാൻ തമ്മിൽ തമ്മിൽ നോക്കി കണ്ണിമവെട്ടിയും, ഗോഷ്ടികൾ കാണിച്ചും കൊണ്ടായിരിക്കും അവർ സ്ഥലം വിടുക. ക്വുർആൻ കേൾക്കുന്നത് തന്നെ അവർക്ക് വെറുപ്പായിരിക്കും. അതിനും പുറമെ, ചിലപ്പോൾ തങ്ങളുടെ ഉള്ളുകള്ളി തുറന്നുകാട്ടുന്ന വചനങ്ങളായിരിക്കുമല്ലോ അവതരിക്കുന്നതും.

'അല്ലാഹു അവരുടെ ഹൃദയങ്ങളെ തിരിച്ചുവിട്ടിരിക്കയാണ്' എന്ന് നാം അർഥം കൽപിച്ച ..... صَرَفَ اللَّهُ قُلُوبَهُم എന്ന് വാക്യം അവർക്കെതിരെയുള്ള ഒരു പ്രാർഥനാവാക്യമായിരിക്കുവാനും സാധ്യതയുണ്ട്. ഇതുപോലുള്ള സന്ദർഭങ്ങളിൽ അറബി സാഹിത്യത്തിൽ സുപരിചിതമായ ഒരു ശൈലിയാണത്. അപ്പോൾ 'അല്ലാഹു അവരുടെ ഹൃദയങ്ങളെ തിരിച്ചുവിടട്ടെ' എന്നായിരിക്കും അതിനർഥം. രണ്ടായാലും ഒരേ സാരത്തിലാണത് കലാശിക്കുന്നത്. അതായത് എന്തുതന്നെ കണ്ടാലും കേട്ടാലും കാര്യം ഗ്രഹിക്കാത്ത ഹൃദയങ്ങളാണ് അവരുടെത്. ചിന്തിക്കുവാനോ, ആലോചിക്കുവാനോ അവർ തയ്യാറില്ല. അതാണ് ഈ തിരിഞ്ഞുപോക്കിന് കാരണമെന്ന് സാരം.

لَقَدْ جَآءَكُمْ رَسُولٌ مِّنْ أَنفُسِكُمْ عَزِيزٌ عَلَيْهِ مَا عَنِتُّمْ حَرِيصٌ عَلَيْكُم بِٱلْمُؤْمِنِينَ رَءُوفٌ رَّحِيمٌ ﴿١٢٨﴾

**﴾128﴿ തീർച്ചയായും, നിങ്ങൾക്ക് നിങ്ങളിൽ നിന്ന് തന്നെയുള്ള ഒരു റസൂൽ വന്നിട്ടുണ്ട്. നിങ്ങൾ കഷ്ടപ്പെടുന്നത് അദ്ദേഹത്തിന് ദുസ്സഹമാകുന്നു: നിങ്ങളെപ്പറ്റി അത്യാഗ്രഹമുള്ളവനാകുന്നു: സത്യവിശ്വാസികളോട് വളരെ ദയാലുവും, കരുണയുള്ളവനുമാകുന്നു.**

فَإِن تَوَلَّوْا۟ فَقُلْ حَسْبِىَ ٱللَّهُ

**﴾129﴿ എന്നാൽ, അവർ തിരിഞ്ഞുകളയുന്നപക്ഷം, (നബിയേ) പറയുക: എനിക്ക് അല്ലാഹു മതി!**

لَآ إِلَٰهَ إِلَّا هُوَ ۖ عَلَيْهِ تَوَكَّلْتُ ۖ وَهُوَ رَبُّ ٱلْعَرْشِ ٱلْعَظِيمِ ﴿١٢٩﴾

**അവനല്ലാതെ ആരാധ്യനേ ഇല്ല. അവന്റെ മേൽ തന്നെ ഞാൻ ഭരമേൽപ്പിച്ചിരിക്കുന്നു; അവൻ മഹത്തായ 'അർശി'ന്റെ [സിംഹാസനത്തിന്റെ] നാഥനുമാകുന്നു.'**

﴾128﴿ لَقَدْ جَاءَكُمْ തീർച്ചയായും നിങ്ങൾക്ക് വന്നിട്ടുണ്ട് رَسُولٌ ഒരു റസൂൽ, ദൂതൻ مِنْ أَنفُسِكُمْ നിങ്ങളുടെ സ്വന്തങ്ങളിൽപെട്ട, നിങ്ങളിൽ നിന്നുതന്നെയുള്ള عَزِيزٌ വീര്യപ്പെട്ടതാണ് (ദുസ്സഹമാണ്-പ്രയാസകരമാണ്) عَلَيْهِ അദ്ദേഹത്തിന്, അദ്ദേഹത്തിന്റെ മേൽ مَا عَنِتُّمْ നിങ്ങൾ കഷ്ടപ്പെടുന്നത്, ബുദ്ധിമുട്ടൽ حَرِيصٌ അത്യാഗ്രഹമുള്ളവനാണ്, മോഹമുള്ളവനാണ് عَلَيْكُم നിങ്ങളെപ്പറ്റി, നിങ്ങളിൽ بِالْمُؤْمِنِينَ സത്യവിശ്വാസികളെ സംബന്ധിച്ച്, സത്യവിശ്വാസികളോട് رَءُوفٌ വളരെ ദയാലു (കൃഫാലു)വാണ് رَحِيمٌ കരുണയുള്ളവനാണ് ﴾129﴿ فَإِن تَوَلَّوْا എന്നാൽ (എന്നിരിക്കെ) അവർ തിരിഞ്ഞുകളഞ്ഞെങ്കിൽ فَقُلْ അപ്പോൾ നീ പറയുക حَسْبِيَ എനിക്കു മതി اللَّهُ അല്ലാഹു لَا إِلَٰهَ ഒരാരാധ്യനുമില്ല, ഇലാഹേ ഇല്ല إِلَّا هُوَ അവനല്ലാതെ عَلَيْهِ അവന്റെ മേൽ (തന്നെ) تَوَكَّلْتُ ഞാൻ ഭരമേൽപിച്ചു وَهُوَ رَبُّ അവൻ റബ്ബാകുന്നു (നാഥനാണ്) الْعَرْشِ അർശിന്റെ الْعَظِيمِ മഹത്തായ, വമ്പിച്ച

---

ഏറെക്കുറെ പ്രയാസവും ത്യാഗവും സഹിച്ചുകൊണ്ടാണെങ്കിലും അനുഷ്ഠാനപരമായി അറിയേണ്ടുന്ന പല കൽപനകളും ഉൾക്കൊള്ളുന്ന ഒരധ്യായമാണല്ലോ ഇത്. എന്നാൽ, ഈ കൽപനകളൊക്കെ നിങ്ങളുടെ നന്മക്കും ഗുണത്തിനും വേണ്ടിയുള്ളതാണെന്നും, ഇതെല്ലാം നിങ്ങളിൽ പ്രബോധനം ചെയ്യുന്ന പ്രവാചകൻ നിങ്ങളുടെ സ്വന്തം ആളും, നിങ്ങളുടെ നന്മയിൽ അതീവ താൽപര്യമുള്ള ആളുമാണെന്നും അല്ലാഹു ചൂണ്ടിക്കാട്ടുന്നു. റസൂൽ തിരുമേനി ﷺ യുടെ വിശേഷതകളായി ഈ വചനത്തിൽ അല്ലാഹു എടുത്തുപറഞ്ഞ ഗുണങ്ങൾ ഇവയാണ്:-

1. അദ്ദേഹം നിങ്ങളുടെ കൂട്ടത്തിൽ തന്നെ ഉൾപ്പെട്ട ഒരാളാണ് (مِنْ أَنفُسِكُمْ) അതെ, അറബികളായ നിങ്ങളിൽപെട്ട ഒരു വ്യക്തി. അദ്ദേഹത്തിന്റെ ഭാഷയും അറബി തന്നെ. സൂ: ജുമുഅഃയിൽ അല്ലാഹു പറയുന്നു: 'അക്ഷരജ്ഞാനമില്ലാത്തവരിൽ, അവരിൽനിന്നുള്ള ഒരു റസൂലിനെ അയച്ചവനത്രെ അവൻ (هُوَ الَّذِي بَعَثَ فِي الْأُمِّيِّينَ رَسُولًا مِّنْهُمْ) അക്ഷരജ്ഞാനമില്ലാത്തവർ എന്ന് പറഞ്ഞത് അറബികളെ സംബന്ധിച്ചാകുന്നു. അറബികളാകട്ടെ, ഇബ്റാഹീം നബി ﷺ യുടെ സന്താന പരമ്പരകളാണ്. നബി ﷺ യുടെ ഗോത്രമായ ഖുറൈശികളെ സംബന്ധിച്ചിടത്തോളം മറ്റെല്ലാ അറബി ഗോത്രങ്ങളുമായും അവർക്ക് രക്തബന്ധവും കുടുംബബന്ധവും ഉണ്ട് താനും. ആ നിലക്ക് നബി ﷺ യും എല്ലാ അറബികളുമായും ബന്ധമുള്ള ആൾ തന്നെ. നബി ﷺ പ്രസ്താവിച്ചതായി വാഥിലത്തുബ്നുൽ അസ്ഖഉ് പറയുന്നു: 'ഇബ്റാഹീമിന്റെ സന്തതികളിൽനിന്ന് അല്ലാഹു ഇസ്മാഈലിനെ തിരഞ്ഞെടുത്തു (ശ്രേഷ്ഠമാക്കി). ഇസ്മാഈലിന്റെ സന്തതികളിൽ നിന്ന് ബനൂകിനാനയെ തിരഞ്ഞെടുത്തു. ബനൂകിനാനയിൽ നിന്ന് ഖുറൈശികളെ തിരഞ്ഞെടുത്തു. ഖുറൈശികളിൽനിന്ന് ബനൂഹാശിമിനെ തിരഞ്ഞെടുത്തു. ബനൂഹാശിമിൽ നിന്ന് എന്നെയും തിരഞ്ഞെടുത്തു' (മു: തി.)

2. നിങ്ങൾ കഷ്ടപ്പെടുന്നത് അദ്ദേഹത്തിന് വളരെ അസഹ്യമാകുന്നു. (عَزِيزٌ عَلَيْهِ مَا عَنِتُّمْ)

3. നിങ്ങളെപ്പറ്റി അദ്ദേഹം വളരെ ആഗ്രഹമുള്ള ആളുമാണ് (حَرِيصٌ عَلَيْكُم) അതാ

യത്, നിങ്ങൾ ദുർമാർഗത്തിൽ പതിച്ചു ഐഹികവും പാരത്രികവുമായ ശിക്ഷകൾക്ക് പാത്രമാകുന്നത് നബിﷺക്ക് വളരെ മനഃപ്രയാസമുള്ള കാര്യമാണ്. എല്ലാവരും സൻമാർഗം പ്രാപിച്ചു വിജയികളും അനുഗൃഹീതരും ആയിത്തീരണമെന്ന് വളരെയധികം മോഹിക്കുന്ന ആളുമാകുന്നു. അതുകൊണ്ടാണ് യാതൊരു വിട്ടുവീഴ്ചയും കൂടാതെ ഇത്ര കണിശമായി നിങ്ങളെ സത്യമാർഗത്തിലേക്ക് അദ്ദേഹം ക്ഷണിച്ചുകൊണ്ടിരിക്കുന്നത് എന്ന് സാരം.

4. സത്യവിശ്വാസികളോട് വളരെ ദയയും കരുണയുമുള്ള ആളാകുന്നു. (بِٱلْمُؤْمِنِينَ رَءُوفٌ رَّحِيمٌ) അതായത്, സമുദായത്തിന്റെ നേരെ നബിﷺയുടെ പൊതുവെയുള്ള സ്ഥിതി മുകളിൽ പറഞ്ഞ പ്രകാരമാണ്. എന്നാൽ, അദ്ദേഹത്തിന്റെ പ്രബോധനത്തിൽ വിശ്വസിക്കുകയും, ഉപദേശങ്ങൾ സ്വീകരിക്കുകയും, ചെയ്തവരോട് അദ്ദേഹത്തിന് പ്രത്യേകിച്ച് വാൽസല്യവും കനിവുമാണുള്ളത് എന്ന് ചുരുക്കം.

നബി തിരുമേനിﷺയുടെ സ്വഭാവ മഹത്വങ്ങളെപ്പറ്റി ക്വുർആനിൽ പലയിടങ്ങളിലും അല്ലാഹു പ്രശംസിച്ചുപറഞ്ഞിട്ടുള്ളതാണ്. സമുദായം സന്മാർഗം സ്വീകരിച്ചു കാണുവാനുള്ള മോഹത്തിലും, അവർ ദുർമാർഗത്തിൽ പതിക്കുന്നതിലുള്ള വ്യസനത്തിലും തിരുമേനി കുറച്ച് അതിരു കവിഞ്ഞുപോയിട്ടുണ്ടെന്നും, അത്രത്തോളം വേണ്ടതില്ലെന്നും വരെ സൂചിപ്പിക്കുന്ന വചനങ്ങൾ കാണാം. ഒരിടത്ത് അല്ലാഹു പറയുന്നു: لَعَلَّكَ بَٰخِعٌ نَّفْسَكَ ... (ഈ വർത്തമാനത്തിൽ–ക്വുർആനിൽ– അവർ വിശ്വസിക്കാതിരിക്കുന്നപക്ഷം നീ അവരുടെ പിന്നാലെ ദുഃഖിച്ചു നിന്റെ ജീവൻ അപകടപ്പെടുത്തുന്നവനായേക്കാം (18:6). ഒരു പ്രത്യേക സംഭവത്തെപ്പറ്റി സംസാരിക്കുന്ന മധ്യെ വേറെ ഒരിടത്ത് പറയുന്നു: وَمَا عَلَيْكَ أَلَّا يَزَّكَّىٰ (അവൻ പരിശുദ്ധി പ്രാപിക്കാതിരിക്കുന്നതിനാൽ നിനക്കെന്താണ് ബാധ്യതയുള്ളത്?! 80:7) വീണ്ടും പറയുന്നു; وَمَا أَكْثَرُ ٱلنَّاسِ.... (നിനക്ക് വളരെ മോഹമുണ്ടെങ്കിലും മനുഷ്യരിൽ അധികമാളും വിശ്വസിക്കുന്നവരല്ല. 12:103) ٱلنَّبِيُّ أَوْلَىٰ بِٱلْمُؤْمِنِينَ مِنْ أَنفُسِهِمْ (സത്യവിശ്വാസികളോട് അവരുടെ സ്വന്തങ്ങളെക്കാൾ ബന്ധപ്പെട്ടവനാണ് നബി. 33:6) وَمَا أَرْسَلْنَٰكَ إِلَّا رَحْمَةً لِّلْعَٰلَمِينَ (ലോകർക്ക് ഒരു കാരുണ്യമായിട്ടല്ലാതെ നിന്നെ നാം അയച്ചിട്ടില്ല. 21:107) ഇതുപോലെ പലതും.

നബി തിരുമേനിﷺ അരുളിച്ചെയ്തതായി ഒരു ഹദീഥിൽ അബൂഹുറയ്റഃ (റ) ഉദ്ധരിച്ചതിന്റെ സാരം ഇതാണ്: 'എന്റെ ഉപമ ഒരു മനുഷ്യന്റെ മാതിരിയാണ്: അവൻ ഒരു തീ കത്തിച്ചു. ചുറ്റുപാടും പ്രകാശിച്ചപ്പോൾ, പാറ്റകളും, തീയിൽ ചെന്നു വീഴാറുള്ള പ്രാണികളും അതിൽ വീഴാൻ തുടങ്ങി. അവൻ അവയെ തടുത്തുകൊണ്ടിരിക്കുകയായി. അയാളെ തോൽപിച്ചു അവ അതിൽ തിരക്കിച്ചാടുകയും ചെയ്യുന്നു. (അതുപോലെ) നരകത്തിൽ വീഴാതിരിക്കുവാൻ ഞാൻ നിങ്ങളുടെ അരക്കെട്ട് പിടിച്ചുകൊണ്ടിരിക്കുന്നു. നിങ്ങളോ, അതിൽ തിരക്കിക്കടക്കുകയും ചെയ്യുന്നു.' (ബു.മു)

റസൂൽﷺ ഇങ്ങിനെയുള്ള ആളായിരുന്നിട്ടും അദ്ദേഹത്തെ അനുസരിക്കുവാനും, വിശ്വസിക്കുവാനും മുമ്പോട്ട് വരാതെ ജനങ്ങൾ തിരിഞ്ഞുകളയുകയാണെങ്കിൽ, അതിൽ ഒട്ടും പരിഭവിക്കുകയോ വ്യസനിക്കുകയോ വേണ്ടതില്ല; എല്ലാ കാര്യത്തിനും അല്ലാഹു തന്നെ മതി എന്ന് സമാധാനിച്ചുകൊണ്ട് കാര്യങ്ങളെല്ലാം അവനിൽ അർപ്പിക്കുകയേ വേണ്ടൂ എന്ന് അല്ലാഹു തിരുമേനിയെ ഉപദേശിക്കുകയാണ് അവസാന വചനത്തിലെ ആദ്യത്തെ വാക്യം ചെയ്യുന്നത്. അവനല്ലാതെ യഥാർഥ ആരാധ്യനായി മറ്റൊരു വസ്തുവുമില്ല എന്നി

രിക്കെ വേറൊരാളുടെ ആശ്രയമോ സഹായമോ ആർക്കും ആവശ്യമില്ല; അതുപോലെ ത്തന്നെ; മഹത്തായ അർശിന്റെ നാഥനും-അഥവാ ലോകാലോകങ്ങളുടെ ഭരണാധി പനും, ഉടമസ്ഥനും- അവൻ മാത്രമാണ്; എന്നിരിക്കെ ആരാധിക്കപ്പെടുവാനും, കാര്യ ങ്ങൾ അർപ്പിക്കപ്പെടുവാനുമുള്ള അർഹത അവനല്ലാതെ മറ്റാർക്കുമില്ല എന്നൊക്കെ ഓർമിപ്പിച്ചുകൊണ്ട് ഈ സൂറത്ത് അല്ലാഹു അവസാനിപ്പിക്കുന്നു.

اللهم لك الحمد ولك المنة والفضل

﴿فرغ من تسويد هذه السورة المكية ليلة السبت ٩٧/٥/٤ هـ الموافق ٧٧/٤/٢٢ م ومن تبييضه ضحوة يوم الخميس ٩٩/٢/٦ هـ الموافق ٧٩/١/٤ م ﴾

سورة يونس

# 10. സൂറത്തു യൂനുസ്

മക്കയിൽ അവതരിച്ചത് - വചനങ്ങൾ 109 - വിഭാഗം (റുകൂഉ്) 11

മക്കീ സൂറത്തുകളിലെ പ്രധാന പ്രതിപാദ്യ വിഷയങ്ങളായ തൗഹീദിന്റെ സ്ഥാപനം, ശിർക്കിന്റെ ഖണ്ഡനം, പ്രവാചകത്വം, മരണാനന്തരജീവിതം, പ്രതിഫലനടപടി മുതലായവയും അവയുമായി ബന്ധപ്പെട്ട കാര്യങ്ങളും തന്നെയാണ് ഈ സൂറത്തിലെ മുഖ്യ പ്രതിപാദ്യ വിഷയങ്ങൾ. 98 -ാം വചനത്തിൽ യൂനുസ് (അ) ന്റെ ജനതയെപറ്റി പരാമർശിക്കുന്നു. സൂറത്തു യൂനുസ് എന്ന നാമകരണത്തിന് കാരണമതാണ്.

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

**പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

الٓر ۚ

﴾1﴿ **'അലിഫ് - ലാം - റാ'**

تِلْكَ ءَايَٰتُ ٱلْكِتَٰبِ ٱلْحَكِيمِ ﴿١﴾

**അവ വിജ്ഞാനപ്രദമായ (അഥവാ തത്വപൂർണമായ) വേദഗ്രന്ഥത്തിന്റെ 'ആയത്തു' [സൂക്തം] കളാകുന്നു.**

---

﴾1﴿ الر 'അലിഫ് - ലാം - റാ' تِلْكَ അവ (ഇവ) آيَاتُ ആയത്തു (സൂക്തം -വചനം) കളാകുന്നു الْكِتَابِ (വേദ) ഗ്രന്ഥത്തിന്റെ الْحَكِيمِ വിജ്ഞാനപ്രദമായ, യുക്തിപൂർണമായ, തത്വപൂർണമായ

---

ഈ സൂറത്തിന്റെ ആരംഭത്തിൽ കാണുന്നതുപോലെയുള്ള കേവലാക്ഷരങ്ങളെ സംബന്ധിച്ച് സൂറത്തുൽ ബക്വറഃയുടെ ആരംഭത്തിലും മറ്റും മുമ്പ് വിവരിച്ചുകഴിഞ്ഞിട്ടുണ്ട്. അതുപോലെ, ഈ സൂറത്തിലെ സൂക്തങ്ങളെ ഉദ്ദേശിച്ച് هذه (ഇവ) എന്ന് പറയാതെ تِلْكَ (അവ) എന്ന സൂചനാനാമം ഉപയോഗിച്ചതിലടങ്ങിയ സൂചനയും സൂറത്തുൽ ബക്വറഃ 2-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട്.

أَكَانَ لِلنَّاسِ عَجَبًا

﴾2﴿ **മനുഷ്യർക്ക് ഒരു അൽഭുതമായിപ്പോയോ, അവരിൽപെട്ട ഒരു പുരു**

| | |
|---|---|
| أَنْ أَوْحَيْنَآ إِلَىٰ رَجُلٍ مِّنْهُمْ أَنْ أَنذِرِ ٱلنَّاسَ وَبَشِّرِ ٱلَّذِينَ ءَامَنُوٓا۟ أَنَّ لَهُمْ قَدَمَ صِدْقٍ عِندَ رَبِّهِمْ ۗ | **ഷന് നാം 'വഹ്‌യ്' [ദിവ്യസന്ദേശം] നൽകിയത്?: മനുഷ്യരെ നീ താക്കീത് ചെയ്യണമെന്നും, വിശ്വസിച്ചവർക്ക് തങ്ങളുടെ റബ്ബിന്റെ അടുക്കൽ സത്യത്തിന്റെ (ഉന്നത) പദവിയുണ്ടെന്ന് സന്തോഷവാർത്ത അറിയിക്കണമെന്നും!** |
| قَالَ ٱلْكَـٰفِرُونَ إِنَّ هَـٰذَا لَسَـٰحِرٌ مُّبِينٌ ۝٢ | **അവിശ്വാസികൾ പറയുന്നു: ' നിശ്ചയമായും ഇവൻ ഒരു സ്പഷ്ടമായ മാരണക്കാരൻ തന്നെ ' എന്ന്.** |

﴿2﴾ أَكَانَ ആയിപ്പോയോ, ആയിത്തീർന്നോ لِلنَّاسِ മനുഷ്യർക്ക് عَجَبًا ഒരത്ഭുതം أَنْ أَوْحَيْنَا നാം വഹ്‌യ് (ദിവ്യസന്ദേശം) നൽകിയത് إِلَىٰ رَجُلٍ ഒരു പുരുഷനിലേക്ക് مِنْهُمْ അവരിൽപെട്ട أَنْ أَنْذِرِ നീ താക്കീത് ചെയ്യണമെന്ന് النَّاسَ മനുഷ്യരെ وَبَشِّرِ നീ സന്തോഷവാർത്ത അറിയിക്കണമെന്നും الَّذِينَ آمَنُوا വിശ്വസിച്ചവർക്ക് أَنَّ لَهُمْ അവർക്കുണ്ടെന്ന് قَدَمَ പാദം (പദവി) صِدْقٍ സത്യത്തിന്റെ عِنْدَ رَبِّهِمْ അവരുടെ റബ്ബിന്റെ അടുക്കൽ قَالَ الْكَافِرُونَ അവിശ്വാസികൾ പറഞ്ഞു, പറയുന്നു إِنَّ هَٰذَا നിശ്ചയമായും ഇത് (ഇവൻ) لَسَاحِرٌ ഒരു മാരണക്കാരൻ തന്നെ مُبِينٌ സ്പഷ്ടമായ (തനി)

'ഒരു മനുഷ്യനെയോ അല്ലാഹു റസൂലായി നിയോഗിച്ചത്?' 17:94 ( أَبَعَثَ اللَّهُ بَشَرًا رَسُولًا ) എന്നും, 'നമ്മുടെ റബ്ബ് വേണമെന്നു വെച്ചിരുന്നെങ്കിൽ അവൻ മലക്കുകളെ ഇറക്കുക തന്നെ ചെയ്യുമായിരുന്നു' 41:14 (لَوْ شَاءَ رَبُّنَا لَأَنْزَلَ مَلَائِكَةً) എന്നുമൊക്കെ സത്യനിഷേധികൾ പറയാറുണ്ടായിരുന്നു. ചിലപ്പോൾ 'ഈ രണ്ട് രാജ്യങ്ങളിൽ - മക്കയിലോ ത്വാഇഫിലോ - ഉള്ള ഏതെങ്കിലും ഒരു മഹാ പുരുഷന്റെ മേൽ എന്തുകൊണ്ട് ഈ ക്വുർആൻ അവതരിക്കപ്പെട്ടില്ല?!' 43:31 ( لَوْلَا نُزِّلَ هَٰذَا الْقُرْآنُ عَلَىٰ رَجُلٍ مِنَ الْقَرْيَتَيْنِ عَظِيمٍ ) എന്നും അവർ പറയും . ഇങ്ങിനെയുള്ള അവിശ്വാസികളെക്കുറിച്ചാണ് ഈ വചനത്തിൽ പ്രസ്താവിക്കുന്നത്. തങ്ങളുടെ കൂട്ടത്തിൽപെട്ട, തങ്ങളെപ്പോലെയുള്ള, തങ്ങൾക്ക് സുപരിചിതനായ ഒരു മനുഷ്യന് അല്ലാഹു ദിവ്യസന്ദേശം നൽകിയതിൽ അൽഭുതപ്പെടുവാനെന്തുണ്ട്?! സന്ദേശത്തിന്റെ സാരമാകട്ടെ, ദുർമാർഗികൾക്ക് അല്ലാഹുവിന്റെ ശിക്ഷലഭിക്കുമെന്ന് താക്കീത് നൽകുവാനും, സത്യവിശ്വാസം സ്വീകരിച്ചു സൻമാർഗികളായവർക്ക് അവന്റെ അടുക്കൽ ഉന്നതമായ പദവി ലഭിക്കുമെന്ന് സന്തോഷവാർത്ത അറിയിക്കാനുമാണ്താനും. ഇതിലെന്താണിത്ര അത്ഭുതത്തിന് വകയുള്ളത് എന്ന് സാരം. ആശ്ചര്യം പ്രകടിപ്പിക്കുക മാത്രമല്ല , അവർ ചെയ്യുന്നത്. ഇവൻ ഒരു തനി മാരണക്കാരനാണെന്നും, ഇവൻ കൊണ്ടുവന്ന ഈ ക്വുർആൻ കേവലം ഒരു മാരണം - അഥവാ ജാലവിദ്യ- ആണെന്നും തുറന്നു പറയുക കൂടി അവർ ചെയ്യുന്നുവെന്നും ചൂണ്ടിക്കാട്ടുന്നു.

قَدَمَ صِدْقٍ എന്ന വാക്കിന് 'സത്യത്തിന്റെ പാദം' എന്നത്രെ ഭാഷാർത്ഥം. സത്യം സ്വീകരിക്കുകയും, അതിനെ സാക്ഷാത്കരിക്കുകയും ചെയ്തതുമൂലം ലഭിക്കുന്ന ഉന്നതപദവിയാണ് ഉദ്ദേശ്യം. അനുഗ്രഹത്തെ ഉദ്ദേശിച്ച് يد (കൈ) എന്ന് പറയപ്പെടാറുള്ളതു പോലെ, സ്ഥാനപദവിയെ ഉദ്ദേശിച്ച് قَدَم (പാദം) എന്ന വാക്കും അറബിയിൽ ഉപയോഗിക്കാറുണ്ട്. لَسَاحِرٌ (ഒരു മാരണക്കാരൻതന്നെ) എന്നതിന്റെ സ്ഥാനത്ത് لسحر (ഒരു മാരണംതന്നെ) എന്നും ഇവിടെ വായനയുണ്ട്. ഒന്നാമത്തേത് പ്രകാരം അത് നബി ﷺ യെ ഉദ്ദേശിച്ചും, രണ്ടാമത്തേത് പ്രകാരം അത് ക്വുർആനെ ഉദ്ദേശിച്ചും ആയിരിക്കുമെങ്കിലും തത്വത്തിൽ രണ്ടും ഒരുപോലെതന്നെ. سحر (സിഹ്ർ) എന്ന വാക്കിന്റെ അർത്ഥങ്ങളും, അതിന്റെ വകുപ്പുകളും സംബന്ധിച്ച് അൽബക്വറഃ : 102 ന്റെ വ്യാഖ്യാനത്തിലും മറ്റും വിവരിച്ചത് ഓർക്കുക. ' മാരണം, ജാലവിദ്യ, ചെപ്പടിവിദ്യ, ആഭിചാരം, ഇന്ദ്രജാലം, വശീകരണം, കൺകെട്ട്' എന്നിവയെല്ലാം 'സിഹ്റി' ൽ ഉൾപ്പെടുമെന്നും പലപ്പോഴും നാം ചൂണ്ടിക്കാട്ടിയിട്ടുള്ളതാണ്.

إِنَّ رَبَّكُمُ ٱللَّهُ ٱلَّذِى خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ فِى سِتَّةِ أَيَّامٍ ثُمَّ ٱسْتَوَىٰ عَلَى ٱلْعَرْشِ ۖ يُدَبِّرُ ٱلْأَمْرَ ۖ مَا مِن شَفِيعٍ إِلَّا مِنۢ بَعْدِ إِذْنِهِۦ ۚ ذَٰلِكُمُ ٱللَّهُ رَبُّكُمْ فَٱعْبُدُوهُ ۚ أَفَلَا تَذَكَّرُونَ ﴿٣﴾

**﴾3﴿ നിശ്ചയമായും, നിങ്ങളുടെ റബ്ബ് ആകാശങ്ങളെയും ഭൂമിയെയും ആറു ദിവസ [ഘട്ട] ങ്ങളിലായി സൃഷ്ടിച്ചവനായ അല്ലാഹുവത്രെ.**

**പിന്നെ, അവൻ കാര്യത്തെ (വ്യവസ്ഥപ്പെടുത്തി) നിയന്ത്രിച്ചുകൊണ്ട് 'അർശി' ൽ [സിംഹാസനത്തിൽ] ആരോഹണം ചെയ്തിരിക്കുന്നു.**

**അവന്റെ അനുവാദത്തിന് ശേഷമല്ലാതെ, ഒരു ശുപാർശക്കാരനും (ശുപാർശ നടത്തുക) ഇല്ല. (അങ്ങനെയുള്ള) അവനത്രെ അല്ലാഹു, നിങ്ങളുടെ റബ്ബ് . ആകയാൽ, അവനെ നിങ്ങൾ ആരാധിക്കുവിൻ. അപ്പോൾ, നിങ്ങൾ ഉറ്റാലോചിക്കുന്നില്ലേ ?!**

---

﴾3﴿ إِنَّ رَبَّكُمُ നിശ്ചയമായും നിങ്ങളുടെ റബ്ബ് (രക്ഷിതാവ്) اللَّهُ അല്ലാഹുവത്രെ الَّذِي خَلَقَ സൃഷ്ടിച്ചവൻ السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضَ ഭൂമിയെയും فِي سِتَّةِ ആറിൽ أَيَّامٍ ദിവസങ്ങൾ ثُمَّ പിന്നെ اسْتَوَى അവൻ ശരിപ്പെട്ടു (ആരോഹണം ചെയ്തു) عَلَى الْعَرْشِ അർശിന്മേൽ, സിംഹാസനത്തിൽ يُدَبِّرُ നിയന്ത്രിച്ചുകൊണ്ട്, അവൻ നിയന്ത്രിക്കുന്നു الْأَمْرَ കാര്യം مَا مِنْ شَفِيعٍ ഒരു ശുപാർശക്കാരനുമില്ല إِلَّا مِنْ بَعْدِ ശേഷമല്ലാതെ إِذْنِهِ അവന്റെ അനുവാദത്തിന് , സമ്മതത്തിന്റെ ذَٰلِكُمُ അവനത്രെ اللَّهُ അല്ലാഹു رَبُّكُمْ നിങ്ങളുടെ റബ്ബായ فَاعْبُدُوهُ അതിനാൽ അവനെ നിങ്ങൾ

ആരാധിക്കുവിൻ أَفَلَا تَذَكَّرُونَ അപ്പോൾ നിങ്ങൾ ഉറ്റാലോചിക്കു(ഓർമവെക്കു)ന്നില്ലേ.

ആറു ദിവസങ്ങളിലായി ആകാശഭൂമികളെ സൃഷ്ടിച്ചുവെന്നും, അല്ലാഹു അർശിൽ ആരോഹണം ചെയ്തുവെന്നും പറഞ്ഞതിനെപ്പറ്റി സൂ: അഅ്റാഫ് 54; ഫുർക്വാൻ 59; സജദഃ 4,5 മുതലായ വചനങ്ങളുടെ വ്യാഖ്യാനങ്ങളിൽ വിവരിച്ചിട്ടുണ്ട്. ആറു പ്രത്യേക ഘട്ടങ്ങളായിരിക്കും ആറു ദിവസംകൊണ്ടുദ്ദേശ്യമെന്നും, ആരോഹണത്തിന്റെ സ്വഭാവ ത്തെപ്പറ്റി അത് ഇന്ന പ്രകാരത്തിലായിരിക്കുമെന്ന് നമുക്ക് ഊഹിക്കുവാൻ കഴിയുകയി ല്ലെന്നും, ഈ വചനത്തിൽ കാണുന്നതുപോലെ അഖില കാര്യങ്ങളും ചിട്ടയോടും വ്യവ സ്ഥയോടുംകൂടി അവൻ നിയന്ത്രിച്ചു പോരുന്നുവെന്ന യാഥാർത്ഥ്യമാണ് നാം അതിൽനിന്നു മനസ്സിലാക്കേണ്ടതെന്നും അവിടങ്ങളിൽ ചൂണ്ടിക്കാട്ടിയിരിക്കുന്നു. 'അവന്റെ അനുമതിക്കുശേഷമല്ലാതെ ഒരു ശുപാർശക്കാരനും ശുപാർശ നടത്തുകയില്ല' (مَا مِن شَفِيعٍ.... ) എന്ന വാക്യം പ്രത്യേകം ശ്രദ്ധാർഹമാകുന്നു. അല്ലാഹുവിന്റെ അസ്തി ത്വത്തിലും ഉൽകൃഷ്ട ഗുണങ്ങളിലും വിശ്വസിക്കുന്നതോടൊപ്പം തന്നെ, അല്ലാഹുവി ങ്കൽ തങ്ങൾക്കുവേണ്ടി ശുപാർശ ചെയ്യുമെന്ന് വാദിച്ചുകൊണ്ട് ദേവീദേവൻമാരെയും, പുണ്യാത്മാക്കളെയും ആരാധിച്ചിട്ട് യാതൊരു ഫലവുമില്ലെന്നാണ് ആ വാക്യം ചൂണ്ടി ക്കാട്ടുന്നത്. ഈ വിഷയകമായി 'ആയത്തുൽ കുർസീ' യുടെ വ്യാഖ്യാനത്തിൽ വിവരി ച്ചതും ഓർക്കുക. (അൽബക്വറഃ : 255)

إِلَيْهِ مَرْجِعُكُمْ جَمِيعًا ۖ وَعْدَ ٱللَّهِ حَقًّا ۚ إِنَّهُۥ يَبْدَؤُا۟ ٱلْخَلْقَ ثُمَّ يُعِيدُهُۥ لِيَجْزِىَ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ بِٱلْقِسْطِ ۚ وَٱلَّذِينَ كَفَرُوا۟ لَهُمْ شَرَابٌ مِّنْ حَمِيمٍ وَعَذَابٌ أَلِيمٌۢ بِمَا كَانُوا۟ يَكْفُرُونَ ﴿٤﴾

**《4》 അവങ്കലേക്കത്രെ നിങ്ങ ളുടെയെല്ലാം മടക്കം, അല്ലാഹുവിന്റെ യഥാർത്ഥമായ വാഗ്ദത്തം! [അതിൽ നീക്കുപോക്കില്ല]**

**നിശ്ചയമായും അവൻ, സൃഷ്ടിയെ ആദ്യമായുണ്ടാക്കുന്നു ; പിന്നീട് അതിനെ (വീണ്ടും) ആവർ ത്തിച്ചുണ്ടാക്കുന്നു; വിശ്വസിക്കുക യും, സൽക്കർമങ്ങൾ പ്രവർത്തിക്കു കയും ചെയ്തവർക്ക് നീതി മുറപ്ര കാരം അവൻ പ്രതിഫലം നൽകു വാൻ വേണ്ടി.**

**അവിശ്വസിച്ചവരാകട്ടെ, അവർക്ക് ചുട്ടുതിളക്കുന്ന ജലത്തിൽ നിന്നുള്ള പാനീയവും, വേദനയേറിയ ശിക്ഷ യുമുണ്ടായിരിക്കും ; അവർ അവിശ്വ സിച്ചിരുന്നത് നിമിത്തം**

《4》 إِلَيْهِ അവങ്കലേക്കാണ് مَرْجِعُكُمْ നിങ്ങളുടെ മടക്കം جَمِيعًا മുഴുവനും, എല്ലാം وَعْدَ اللَّهِ അല്ലാഹുവിന്റെ വാഗ്ദത്തം حَقًّا യഥാർത്ഥമായ, സത്യമായും إِنَّهُ يَبْدَأُ നിശ്ചയമായും അവൻ ആരംഭിക്കുന്നു (ആദ്യമായുണ്ടാക്കുന്നു) الْخَلْقَ സൃഷ്ടി,

സൃഷ്ടിയെ ثُمَّ يُعِيدُهُ പിന്നെ അതിനെ മടക്കുന്നു (ആവർത്തിക്കുന്നു) لِيَجْزِيَ അവൻ പ്രതിഫലം നൽകുവാൻ വേണ്ടി الَّذِينَ آمَنُوا വിശ്വസിച്ചവർക്ക് وَعَمِلُوا അവർ പ്രവർത്തിക്കുകയും ചെയ്തു الصَّالِحَاتِ സൽക്കർമങ്ങളെ بِالْقِسْطِ നീതിമുറപ്രകാരം وَالَّذِينَ كَفَرُوا അവിശ്വസിച്ചവരാകട്ടെ لَهُمْ അവർക്കുണ്ട് شَرَابٌ പാനീയം, കുടിനീർ مِنْ حَمِيمٍ അത്യുഷ്ണ (ചുട്ടുതിളക്കുന്ന) ജലത്തിൽ നിന്ന് وَعَذَابٌ ശിക്ഷയും أَلِيمٌ വേദനയേറിയ بِمَا യാതൊന്നു നിമിത്തം كَانُوا അവരായിരുന്ന يَكْفُرُونَ അവർ അവിശ്വസിക്കും.

---

സർവ്വ വസ്തുക്കളുടെയും സ്രഷ്ടാവും നിയന്താവും അല്ലാഹു മാത്രമായിരിക്കെ അവൻ മാത്രമേ ആരാധിക്കപ്പെടുവാൻ അർഹനായുള്ളൂവെന്ന് കഴിഞ്ഞ വചനത്തിൽ ചൂട്ടിക്കാട്ടിയശേഷം, ഭാവിയിൽ എല്ലാവരുടെയും മടക്കവും തിരിച്ചെത്തലും അവങ്കലേക്കു തന്നെയാണെന്നും അവിടെവച്ച് എല്ലാവർക്കും അവരവരുടെ സ്ഥിതിഗതികൾക്കനുസരിച്ച പ്രതിഫലം നൽകുമെന്നും ഓർമിപ്പിക്കുകയാണ്. حَمِيم (ചുട്ടുതിളക്കുന്ന അത്യുഷ്ണമായ ജലം) എന്നു പറഞ്ഞത് നരകത്തിലെ ആൾക്കാർക്ക് കുടിക്കുവാൻ നൽകപ്പെടുന്ന ഒരു പാനീയത്തെപ്പറ്റിയാകുന്നു. അത് കുടിക്കുന്നതോടെ അതവരുടെ കുടലുകളെ നുറുക്കിക്കളയുന്നതാണെന്ന് 47 : 15 ൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു.

هُوَ ٱلَّذِى جَعَلَ ٱلشَّمْسَ ضِيَآءً وَٱلْقَمَرَ نُورًا وَقَدَّرَهُۥ مَنَازِلَ لِتَعْلَمُوا۟ عَدَدَ ٱلسِّنِينَ وَٱلْحِسَابَ ۚ

**﴾5﴿ അവനത്രെ, സൂര്യനെ (തിളങ്ങുന്ന) ശോഭയും, ചന്ദ്രനെ പ്രകാശവുമാക്കിയവൻ, അതിന് [ചന്ദ്രന്] അവൻ ചില ഭവനങ്ങൾ [രാശികൾ] നിർണയിക്കുകയും ചെയ്തിരിക്കുന്നു; നിങ്ങൾ കൊല്ലങ്ങളുടെ എണ്ണവും കണക്കും അറിയുവാൻവേണ്ടി.**

مَا خَلَقَ ٱللَّهُ ذَٰلِكَ إِلَّا بِٱلْحَقِّ ۚ

**യഥാർത്ഥ (മുറ) പ്രകാരമല്ലാതെ അതിനെ (ഒന്നും) അവൻ സൃഷ്ടിച്ചിട്ടില്ല.**

يُفَصِّلُ ٱلْءَايَٰتِ لِقَوْمٍ يَعْلَمُونَ ﴿٥﴾

**അറിയാവുന്ന ജനങ്ങൾക്കുവേണ്ടി അവൻ ദൃഷ്ടാന്തങ്ങളെ വിശദീകരിക്കുകയാണ്.**

---

﴾5﴿ هُوَ അവനത്രെ الَّذِي جَعَلَ ആക്കിയവൻ الشَّمْسَ സൂര്യനെ ضِيَاءً ശോഭ, തിളക്കം وَالْقَمَرَ ചന്ദ്രനെയും نُورًا പ്രകാശം, വെളിച്ചം وَقَدَّرَهُ അതിന് (അതിനെ) നിർണയിക്കുക (കണക്കാക്കുക) യും ചെയ്തു مَنَازِلَ ചില ഭവനം (മണ്ഡലം -രാശി) കൾ لِتَعْلَمُوا നിങ്ങൾ അറിയുവാൻ വേണ്ടി عَدَدَ السِّنِينَ കൊല്ലങ്ങളുടെ എണ്ണം وَالْحِسَابَ കണക്കും مَا خَلَقَ സൃഷ്ടിച്ചിട്ടില്ല اللَّهُ അല്ലാഹു ذَلِكَ അത് إِلا بِالْحَقِّ യഥാർത്ഥ (മുറ-ന്യായ-കാര്യ) പ്രകാരമല്ലാതെ يُفَصِّلُ അവൻ വിശദീകരിക്കുന്നു الآيَاتِ ദൃഷ്ടാന്ത (അടയാള) ങ്ങളെ لِقَوْمٍ

ഒരു ജനതക്കുവേണ്ടി يَعْلَمُونَ അവർ അറിയുന്നു

| | |
|---|---|
| إِنَّ فِي ٱخْتِلَٰفِ ٱلَّيْلِ وَٱلنَّهَارِ | ﴾6﴿ **നിശ്ചയമായും, രാത്രിയും, പകലും വ്യത്യാസപ്പെടുന്നതിലുണ്ട്.** |
| وَمَا خَلَقَ ٱللَّهُ فِي ٱلسَّمَٰوَٰتِ وَٱلْأَرْضِ لَأَيَٰتٍ لِّقَوْمٍ يَتَّقُونَ ۝٦ | **ആകാശങ്ങളിലും , ഭൂമിയിലും അല്ലാഹു സൃഷ്ടിച്ചവയിലും (ഉണ്ട്). സൂക്ഷിക്കുന്ന ജനങ്ങൾക്ക് പല ദൃഷ്ടാന്തങ്ങളും.** |

﴾6﴿ إِنَّ فِي اخْتِلَافِ നിശ്ചയമായും വ്യത്യാസപ്പെടുന്നതിലുണ്ട് اللَّيْلِ രാത്രിയും وَالنَّهَارِ പകലും وَمَا خَلَقَ اللَّهُ അല്ലാഹു സൃഷ്ടിച്ചതിലും فِي السَّمَاوَاتِ ആകാശങ്ങളിൽ وَالأَرْضِ ഭൂമിയിലും لآيَاتٍ പല ദൃഷ്ടാന്തങ്ങൾ തന്നെ لِقَوْمٍ ജനങ്ങൾക്ക് يَتَّقُونَ അവർ സൂക്ഷിക്കുന്നു

മനുഷ്യരടക്കമുളള സൃഷ്ടികളുടെ ആദ്യാവസാനങ്ങളെ - അഥവാ തുടക്കത്തെയും ഒടുക്കത്തെയും - കുറിച്ചു മാത്രമല്ല, മനുഷ്യന്റെ ജീവിതത്തിൽ അവൻ നിത്യവും കണ്ടറിഞ്ഞുകൊണ്ടിരിക്കുന്ന - സാധാരണ ബുദ്ധികൾക്കുപോലും ഗ്രഹിക്കുവാൻ പ്രയാസമില്ലാത്ത- നിത്യസത്യങ്ങളെക്കുറിച്ചു ആലോചിച്ചു നോക്കിയാലും തൗഹീദിന്റെ അനിവാര്യയാഥാർത്ഥ്യം മനസ്സിലാക്കുവാൻ കഴിയുമെന്ന് ഉദാഹരണസഹിതം അല്ലാഹു ചൂണ്ടിക്കാട്ടുന്നു. ക്വുർആനിൽ പലേടത്തും - മക്കീസൂറത്തുകളിൽ വിശേഷിച്ചും - ഇതുപോലെയുളള പ്രസ്താവനകൾ പലതും കാണാം. ഇവിടെ എടുത്തുകാണിച്ച നിത്യദൃഷ്ടാന്തങ്ങൾ ഇവയാണ്:-

**(1) സൂര്യനെ തിളങ്ങുന്ന ശോഭയുളളതാക്കിയത്,**

**(2) ചന്ദ്രനെ പ്രകാശിക്കുന്നതാക്കിയത്:** വെളിച്ചം നൽകുന്നതിൽ രണ്ടും യോജിക്കുമെങ്കിലും രണ്ടിന്റെയും വെളിച്ചം തമ്മിൽ വ്യത്യാസമുണ്ടല്ലോ. സൂര്യൻ പകലിലും, ചന്ദ്രൻ രാത്രിയിലുമാണ് വെളിച്ചം നൽകുന്നതെന്ന് മാത്രമല്ല, സൂര്യൻ സ്വയം പ്രകാശിക്കുന്നതും കൂടുതൽ ശോഭയുളളതുമാകുന്നു. ചന്ദ്രന്റെ വെളിച്ചമാകട്ടെ, സൂര്യനിൽ നിന്ന് ചന്ദ്രനിൽ പതിക്കുന്ന വെളിച്ചത്തിന്റെ തിരിച്ചടിയാണെന്ന് (*) ശാസ്ത്രം മുമ്പേ തെളിയിച്ചു കഴിഞ്ഞതാണ്. സൂര്യവെളിച്ചത്തെ അപേക്ഷിച്ച് അത് വളരെ മങ്ങിയതുമാണ്. ഈ വ്യത്യാസമാണ് സൂര്യവെളിച്ചത്തെപ്പറ്റി ضِيَاء (തിളക്കം -ശോഭ) എന്നും, ചന്ദ്ര വെളിച്ചത്തെപ്പറ്റി نُور (പ്രകാശം) എന്നും പ്രയോഗിച്ചതിൽ അടങ്ങിയിരിക്കുന്നത്. സൂര്യനെപ്പറ്റി سِرَاج (വിളക്ക്) എന്നും, ചന്ദ്രനെപ്പറ്റി مُنِير (പ്രകാശിക്കുന്നത്) എന്നും പറഞ്ഞുകൊണ്ട് 25 : 61 ലും ഈ വസ്തുത അല്ലാഹു സൂചിപ്പിച്ചിരിക്കുന്നു.

**(3) ചന്ദ്രന് പല ഭവനങ്ങളും നിർണയിച്ചിരിക്കുന്നത്:** സൂര്യന്റെയും ചന്ദ്രന്റെയും സഞ്ചാരപഥം ദിനംപ്രതി മാറിക്കൊണ്ടിരിക്കുന്നു. എന്നാലും സൂര്യൻ കാഴ്ചയിൽ എപ്പോഴും പൂർണവൃത്താകൃതിയിൽ ദൃശ്യമാകുന്നു. ചന്ദ്രനാകട്ടെ, ചാന്ദ്രമാസാരംഭത്തിൽ ആദ്യം ഒരു അർദ്ധവളയമായി വെളിപ്പെടുന്നു. പിന്നീട് ദിനം തോറും വൃദ്ധി പ്രാപിച്ചു

*(*) പടം 8 നോക്കുക.*

കൊണ്ട് പതിനാലാം ദിവസത്തേക്ക് പൂർണവൃത്താകൃതി പ്രാപിക്കുന്നു. പിന്നീട് നേരെ മറിച്ച് ദിനംതോറും ക്ഷയിച്ചുകൊണ്ടിരിക്കുകയും ചെയ്യും. അവസാനം ഒന്നോ രണ്ടോ രാത്രി അപ്രത്യക്ഷമാകുകയും ചെയ്യും. (*) ഈ വൃദ്ധിക്ഷയങ്ങളെയും അന്നന്നത്തെ സ്ഥാനങ്ങളെയും ഉദ്ദേശിച്ചാണ് مَنَازِل (ഭവനങ്ങൾ - അഥവാ സ്ഥാന മണ്ഡലങ്ങൾ) എന്ന് പറഞ്ഞിരിക്കുന്നത്. സൂറത്തുയാസീൻ 39ൽ وَالْقَمَرَ قَدَّرْنَاهُ مَنَازِلَ حَتَّى عَادَ كَالْعُرْجُونِ الْقَدِيمِ (ചന്ദ്രന് നാം ചില ഭവനങ്ങൾ കണക്കാക്കുകയും ചെയ്തിരിക്കുന്നു. അങ്ങനെ, അത് ഈത്തപ്പനയുടെ പഴകിയ കുലത്തണ്ടുപോലെ മടങ്ങുന്നതാണ്) എന്ന് പറഞ്ഞതിൽ നിന്ന് ഇത് മനസ്സിലാക്കാം.

**(4) മേൽ സൂചിപ്പിച്ച മാറ്റങ്ങൾ മൂലം കൊല്ലങ്ങളും കണക്കും അറിയാറാക്കിയത്:** സൂര്യന്റെ ഉദയാസ്തമയങ്ങളിൽ നിന്ന് ദിവസങ്ങളുടെയും , ഉയർച്ചതാഴ്ചകളിൽ നിന്ന് നാഴികവിനാഴികകളും കണക്കു കൂട്ടുന്നു. വടക്കോട്ടും തെക്കോട്ടുമുള്ള അയന ഗതി വിഗതികളിൽ നിന്നു സൗരമാസങ്ങളും കൊല്ലങ്ങളും കണക്കാക്കുന്നു. (**) ചന്ദ്രന്റെ വൃദ്ധി ക്ഷയങ്ങളുടെ അടിസ്ഥാനത്തിൽ ചാന്ദ്ര മാസങ്ങളും, വർഷങ്ങളും കണക്കാക്കുന്നു.

**(5) രാപ്പകലുകളുടെ വ്യത്യാസം:** പകൽ വെളിച്ചം നിറഞ്ഞതാണെങ്കിൽ രാത്രി ഇരുട്ട് മൂടിയത്. ഒന്നു പോയാൽ പിന്നാലെ മറ്റേത് വരുന്നു. ഒന്നിന്റെ സമയത്തിൽ വർദ്ധനവുണ്ടായാൽ മറ്റേതിൽ അത് കുറവായി അനുഭവപ്പെടുന്നു.

**(6) ആകാശഭൂമികളിലെ വസ്തുക്കളെ സൃഷ്ടിച്ചത്:** ജീവജന്തുക്കൾ, നിർജ്ജീവ വസ്തുക്കൾ, സ്തൂല ശരീരമുള്ളതും ഇല്ലാത്തതുമായ വസ്തുക്കൾ, ഗോചരവും അഗോചരവുമായ വസ്തുക്കൾ, ഓരോന്നിലുമുള്ള തര വ്യത്യാസങ്ങൾ, വലുപ്പചെറുപ്പങ്ങൾ, പ്രയോജനങ്ങൾ , രൂപവ്യത്യാസങ്ങൾ ആദിയായി എണ്ണിയാലൊടുങ്ങാത്ത വൈവിദ്ധ്യങ്ങളും, അവയെല്ലാം വ്യവസ്ഥാപിതമായി നിലകൊള്ളുന്നതും.!

ഇവയെല്ലാം സാർവ്വത്രികമായ ഒരു വ്യവസ്ഥയനുസരിച്ച് യുക്തി യുക്തം അടുക്കും ചിട്ടയും വെച്ച് ഒന്നൊന്നിന് വിഘാതം വരുത്താതെ, നിമിഷം തെറ്റാതെ, അണുഅളവ് പിഴക്കാതെ സൃഷ്ടിച്ചു നിയന്ത്രിച്ചു പോരുന്ന ഒരു മഹാശക്തനായ സ്രഷ്ടാവ് ഇവയുടെയെല്ലാം പിന്നിലുണ്ടെന്നും, ആ ശക്തിയാണ് ഇതിന്റെയെല്ലാം ഉടമസ്ഥനും അധികാരസ്ഥനും എന്നു മനസ്സിലാക്കുവാനുണ്ടോ വല്ല പ്രയാസവും ?! പക്ഷേ, ദൃഷ്ടാന്തങ്ങളിൽ നിന്ന് തത്വങ്ങളും വാസ്തവങ്ങളും മനസ്സിലാക്കുവാനുള്ള തന്റേടവും, ഭവിഷ്യത്തുകളെക്കുറിച്ചു ബോധവും ഉള്ളവർക്കേ ഇതെല്ലാം പ്രയോജനപ്പെടുകയുള്ളൂ. അതാണ് ആദ്യത്തെ വചനത്തിൽ അറിയാവുന്ന ആളുകൾക്കാണ് ദൃഷ്ടാന്തങ്ങളെ വിശദീകരിക്കുന്നത് (يُفَصِّلُ الآيَاتِ لِقَوْمٍ يَعْلَمُونَ) എന്നും, രണ്ടാമത്തെ വചനത്തിൽ, സൂക്ഷിക്കുന്നവർക്ക് ദൃഷ്ടാന്തങ്ങളുണ്ട് (لآيَاتٍ لِقَوْمٍ يَتَّقُونَ) എന്നും പറഞ്ഞിരിക്കുന്നത്.

إِنَّ ٱلَّذِينَ لَا يَرْجُونَ لِقَآءَنَا وَرَضُوا۟ بِٱلْحَيَوٰةِ ٱلدُّنْيَا وَٱطْمَأَنُّوا۟ بِهَا

**﴾7﴿ നിശ്ചയമായും , നാമുമായി കണ്ടുമുട്ടുന്നതിനെ പ്രതീക്ഷിക്കാതിരിക്കുകയും, ഐഹിക ജീവിതം കൊണ്ടു തൃപ്തിപ്പെടുകയും, അതുകൊണ്ട് (മനസ്സ്) സമാധാന മടയു**

*(*) (**) പടം 8 നോക്കുക.*

وَٱلَّذِينَ هُمْ عَنْ ءَايَـٰتِنَا غَـٰفِلُونَ ﴿٧﴾

കയും ചെയ്യുന്നവർ, നമ്മുടെ ദൃഷ്ടാന്തങ്ങളെക്കുറിച്ചു (ചിന്തിക്കാതെ) അശ്രദ്ധരായുള്ളവരും,-

أُو۟لَـٰٓئِكَ مَأْوَىٰهُمُ ٱلنَّارُ بِمَا كَانُوا۟ يَكْسِبُونَ ﴿٨﴾

﴾8﴿ (അതെ) അക്കൂട്ടർ, അവരുടെ സങ്കേതം നരകമാകുന്നു. അവർ (പ്രവർത്തിച്ചു) സമ്പാദിച്ചിരുന്നത് നിമിത്തം.

إِنَّ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ يَهْدِيهِمْ رَبُّهُم بِإِيمَـٰنِهِمْ ۖ تَجْرِى مِن تَحْتِهِمُ ٱلْأَنْهَـٰرُ فِى جَنَّـٰتِ ٱلنَّعِيمِ ﴿٩﴾

﴾9﴿ നിശ്ചയമായും, വിശ്വസിക്കുകയും സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർ, അവരുടെ വിശ്വാസം നിമിത്തം അവരുടെ റബ്ബ് അവരെ സൻമാർഗത്തിലാക്കുന്നതാണ്. സുഖാനുഗ്രഹത്തിന്റെ സ്വർഗങ്ങളിൽ, അവരുടെ അടിഭാഗത്തിലൂടെ അരുവികൾ ഒഴുകികൊണ്ടിരിക്കും.

---

﴾7﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരുവർ لَا يَرْجُونَ അവർ പ്രതീക്ഷിക്കുന്നില്ല, അഭിലഷിക്കാത്ത لِقَاءَنَا നമ്മെ കാണുന്നതിനെ, നാമുമായി കണ്ടുമുട്ടുന്നതിനെ وَرَضُوا അവർ തൃപ്തിപ്പെടുകയും ചെയ്തു بِالْحَيَاةِ ജീവിതം കൊണ്ട് الدُّنْيَا ഇഹത്തിലെ (ഐഹിക) وَاطْمَأَنُّوا അവർ സമാധാനമടയുകയും ചെയ്തു بِهَا അതുകൊണ്ട്, അതിനാൽ وَالَّذِينَ യാതൊരു കൂട്ടരും هُمْ അവർ عَنْ آيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെക്കുറിച്ച് غَافِلُونَ അശ്രദ്ധരാണ് ﴾8﴿ أُولَٰئِكَ അക്കൂട്ടർ مَأْوَاهُمُ അവരുടെ സങ്കേതം (പ്രാപ്യ- മടക്കസ്ഥാനം) النَّارُ നരകമാണ്, അഗ്നിയാകുന്നു بِمَا كَانُوا അവർ ആയിരുന്നതു നിമിത്തം يَكْسِبُونَ അവർ സമ്പാദിക്കും, ചെയ്തുവെക്കും ﴾9﴿ إِنَّ നിശ്ചയമായും الَّذِينَ آمَنُوا വിശ്വസിച്ചവർ وَعَمِلُوا പ്രവർത്തിക്കുകയും ചെയ്ത الصَّالِحَاتِ സൽക്കർമങ്ങളെ, നല്ല പ്രവൃത്തികൾ يَهْدِيهِمْ അവരെ സൻമാർഗത്തിലാക്കും رَبُّهُمْ അവരുടെ റബ്ബ് بِإِيمَانِهِمْ അവരുടെ വിശ്വാസം കൊണ്ട് (നിമിത്തം) تَجْرِي നടക്കും (ഒഴുകും) مِنْ تَحْتِهِمُ അവരുടെ അടിയിലൂടെ الْأَنْهَارُ അരുവി (നദി) കൾ فِي جَنَّاتِ സ്വർഗ (ആരാമ) ങ്ങളിൽ النَّعِيمِ സുഖാനുഗ്രഹത്തിന്റെ

---

دَعْوَىٰهُمْ فِيهَا سُبْحَـٰنَكَ ٱللَّهُمَّ وَتَحِيَّتُهُمْ فِيهَا سَلَـٰمٌ ۚ

﴾10﴿ അവിടങ്ങളിൽ അവരുടെ പ്രാർത്ഥന 'അല്ലാഹുവേ, നീ മഹാപരിശുദ്ധൻ !' [നിനക്കുസ്തോത്രം] എന്നുമായിരിക്കും ; അവിടത്തിൽ അവരുടെ ഉപചാരം 'സലാം' [സമാധാനം ശാന്തി!] എന്നുമായിരിക്കും.

وَءَاخِرُ دَعْوَىٰهُمْ أَنِ ٱلْحَمْدُ لِلَّهِ رَبِّ ٱلْعَـٰلَمِينَ ﴿١٠﴾

**അവരുടെ അവസാന പ്രാർത്ഥന 'സ്തുതി (യെല്ലാം) ലോക രക്ഷിതാവായ അല്ലാഹുവിനാണ്' എന്നുമായിരിക്കും**

﴿10﴾ دَعْوَاهُمْ അവരുടെ പ്രാർത്ഥന, തേട്ടം, ആവശ്യം فِيهَا അവിടെവെച്ച്, അവിടത്തിൽ سُبْحَانَكَ നീ മഹാ പരിശുദ്ധൻ, നിനക്ക് സ്തോത്രം, നിന്നെ വാഴ്ത്തുന്നു (എന്നായിരിക്കും) اللَّهُمَّ അല്ലാഹുവേ وَتَحِيَّتُهُمْ അവരുടെ ഉപചാരം, കാഴ്ച, കാണിക്ക , അഭിവാദ്യം فِيهَا അതിൽ (അവിടത്തിൽ) سَلَامٌ സലാമായിരിക്കും, സമാധാനം- ശാന്തിയാണ് وَآخِرُ അവസാനത്തേത് دَعْوَاهُمْ അവരുടെ പ്രാർത്ഥനയുടെ أَنِ الْحَمْدُ സ്തുതി لِلَّهِ അല്ലാഹുവിനാണ് (എന്നായിരിക്കും) رَبِّ الْعَالَمِينَ ലോക രക്ഷിതാവായ, ലോകരുടെ റബ്ബായ

---

സ്വർഗത്തിലെ ഓരോ അനുഗ്രഹവും, ആനന്ദകരമായ സംവിധാനങ്ങളും കാണുമ്പോൾ, അവർ അല്ലാഹുവിന് സ്തോത്രകീർത്തനം ചെയ്യുകയും അവനെ സ്തുതിച്ചു വാഴ്ത്തിക്കൊണ്ടിരിക്കുകയും ചെയ്യും. അവിടെ പ്രവേശിക്കുന്നതോടെ എല്ലാ ഭാഗത്തു നിന്നും അവരെ സലാം എന്ന് അഭിവാദ്യം ചെയ്യും. അല്ലാഹുവിനെ കാണുമ്പോഴും അവർക്ക് സലാമിന്റെ അഭിവാദ്യം ലഭിക്കുന്നു. ( 33 : 44) മലക്കുകളിൽ നിന്നും സലാം ലഭിക്കുന്നു. (39 : 73) തമ്മതമ്മിലും സലാമിന്റെ ഉപചാരം നടന്നുകൊണ്ടിരിക്കും . ( 56 : 25, 26) അവർ എന്ത് ഇച്ഛിക്കുന്നുവോ അതെല്ലാം അവർക്ക് കിട്ടും. അവർ എന്തെല്ലാം ആവശ്യപ്പെടുന്നുവോ അതും അവർക്ക് കിട്ടും. (41 : 31) അപ്പോഴെല്ലാം അവർ അല്ലാഹുവിന് സ്തുതി കീർത്തനം നടത്തുമെന്ന് പറയേണ്ടതില്ലല്ലോ.

## വിഭാഗം - 2

۞ وَلَوْ يُعَجِّلُ ٱللَّهُ لِلنَّاسِ ٱلشَّرَّ ٱسْتِعْجَالَهُم بِٱلْخَيْرِ لَقُضِىَ إِلَيْهِمْ أَجَلُهُمْ ۖ فَنَذَرُ ٱلَّذِينَ لَا يَرْجُونَ لِقَآءَنَا فِى طُغْيَـٰنِهِمْ يَعْمَهُونَ ﴿١١﴾

**﴿11﴾ മനുഷ്യർ നൻമക്ക് ധൃതികൂട്ടുന്ന പ്രകാരം അല്ലാഹു അവർക്ക് തിൻമയെ ധൃതിപ്പെടുത്തി (കൊടുത്തി) രുന്നുവെങ്കിൽ അവർക്ക് അവരുടെ അവധി തീരുമാനിക്കപ്പെടുക തന്നെ ചെയ്യുമായിരുന്നു.**

**എന്നാൽ, നാമുമായി കണ്ടു മുട്ടുന്നതിനെ പ്രതീക്ഷിക്കാത്തവരെ, അവരുടെ ധിക്കാരത്തിൽ അന്ധാളിച്ചു (അലഞ്ഞു) കൊണ്ടു നാം വിട്ടുകളയുകയാണ്.**

﴿11﴾ وَلَوْ يُعَجِّلُ ധൃതിപ്പെടുത്തി (ബദ്ധപ്പെടുത്തി) യിരുന്നെങ്കിൽ اللَّهُ അല്ലാഹു لِلنَّاسِ മനുഷ്യർക്ക് الشَّرَّ തിൻമയെ, ദോഷത്തെ اسْتِعْجَالَهُمْ അവരുടെ ബദ്ധപ്പെടൽ (പ്രകാരം) بِالْخَيْرِ നൻമക്ക്, ഗുണത്തെപ്പറ്റി لَقُضِيَ തീരുമാനിക്കപ്പെടുക തന്നെ ചെയ്യും

(വിധികഴിയുമായിരുന്നു) إِلَيْهِمْ അവർക്ക് أَجَلُهُمْ അവരുടെ അവധി فَنَذَرُ എന്നാൽ നാം വിട്ടുകളയുന്നു. الَّذِينَ لَا يَرْجُونَ പ്രതീക്ഷിക്കാത്തവരെ لِقَاءَنَا നാമുമായി കണ്ടുമുട്ടുന്നതിനെ فِي طُغْيَانِهِمْ അവരുടെ അതിരു കവിച്ചലിൽ, ധിക്കാരത്തിൽ يَعْمَهُونَ അവർ അന്തം വിട്ടു (അലഞ്ഞു) കൊണ്ട്.

---

മനുഷ്യൻ സ്വഭാവേന അക്ഷമനും ധൃതശീലനുമാണ്. (وَكَانَ الْإِنْسَانُ عَجُولًا الاسراء:11) എന്തെങ്കിലും ആശാഭംഗമോ ആപത്തോ വരുമ്പോഴേക്കും അവൻ തന്റെ ധനത്തെയും, മക്കളെയും, സമൂഹത്തെയും ചിലപ്പോൾ തന്നെത്തന്നെയും ശപിച്ചു തുടങ്ങും. അവക്കെതിരെ പ്രാർത്ഥിക്കുകയും ചെയ്യും. 'നശിക്കട്ടെ! തുലയട്ടെ! മരിച്ചുപോയെങ്കിൽ!' എന്നിത്യാദി വാക്കുകൾ പറയുകയും , അവയെ നശിപ്പിക്കാനും തുലക്കുവാനും ശ്രമം നടത്തുകയും ചെയ്തേക്കും. മുന്നാലോചനയും പിന്നാലോചനയുമില്ല. ദീർഘദൃഷ്ടിയോ ശുഭപ്രതീക്ഷയോ ഇല്ല. മനുഷ്യന്റെ പൊതുനിലയാണിത്. മുശ്‌രിക്കുകളെ സംബന്ധിച്ചിടത്തോളം പറയുകയാണെങ്കിൽ, നബിﷺ പറയുന്നതിനെപ്പറ്റി ആലോചിക്കുവാനും ചിന്തിക്കുവാനും അവർ ഒരുക്കമല്ല. ഇതൊക്കെയാണ് യഥാർത്ഥ സത്യമെങ്കിൽ ഞങ്ങളുടെ മേൽ കൽമഴ പെയ്തുകൊള്ളട്ടെ! അല്ലെങ്കിൽ വല്ല കഠിന ശിക്ഷയും വന്നുകൊള്ളട്ടെ! എന്നൊക്കെയാണ് അവരുടെ നില. (8 : 32) ഇതുപോലെ അല്ലാഹുവും അവരുടെ മേൽ ധൃതഗതിയിൽ നടപടിയെടുക്കുകയാണെങ്കിൽ അവരുടെ കഥ തന്നെ കഴിഞ്ഞുപോകുമായിരുന്നു. പക്ഷേ, അല്ലാഹു സഹനമുള്ളവനും യുക്തിമാനുമാണ്. അവൻ, അവരെ തങ്ങളുടെ തോന്നിവാസങ്ങളിൽ യഥേഷ്ടം വിഹരിച്ചുകൊണ്ട് അലഞ്ഞു നടക്കുവാൻ വിട്ടുകൊടുക്കുകയാണ് ചെയ്തിരിക്കുന്നത്. അവരുടെ ചെയ്തികളെക്കുറിച്ചുള്ള നടപടി വഴിയെ എടുക്കാമെന്ന് വെച്ചിരിക്കുകയാണെന്ന് സാരം.

وَإِذَا مَسَّ ٱلْإِنسَـٰنَ ٱلضُّرُّ دَعَانَا لِجَنۢبِهِۦٓ أَوْ قَاعِدًا أَوْ قَآئِمًا

**﴾12﴿ മനുഷ്യനെ ഉപദ്രവം (അഥവാ ബുദ്ധിമുട്ട്) ബാധിച്ചാൽ, അവന്റെ (ഒരു) വശത്തേക്കായി (കിടന്നു) കൊണ്ട്, അല്ലെങ്കിൽ ഇരുന്നു കൊണ്ട്, അല്ലെങ്കിൽ നിന്നുകൊണ്ട് അവൻ നമ്മെ വിളി (ച്ചു പ്രാർത്ഥി) ക്കുന്നതാണ്**

فَلَمَّا كَشَفْنَا عَنْهُ ضُرَّهُۥ مَرَّ كَأَن لَّمْ يَدْعُنَآ إِلَىٰ ضُرٍّ مَّسَّهُۥ ۚ

**എന്നിട്ട് അവനിൽ നിന്ന് അവന്റെ ഉപദ്രവത്തെ (ബുദ്ധിമുട്ടിനെ) നാം നീക്കുമ്പോഴോ, അവന് ബാധിച്ച വല്ല ഉപദ്രവത്തിന് (അഥവാ ബുദ്ധിമുട്ടിന്) വേണ്ടിയും അവൻ നമ്മെ വിളി (ച്ചു പ്രാർത്ഥി) ച്ചിട്ടില്ലാത്ത പോലെ അവൻ നടക്കുന്നതാണ്.**

كَذَٰلِكَ زُيِّنَ لِلْمُسْرِفِينَ

**അപ്രകാരം, അതിരുകവിയുന്നവർക്ക് തങ്ങൾ പ്രവർത്തിച്ചുകൊണ്ടി**

مَا كَانُواْ يَعْمَلُونَ ﴿١٢﴾

**രിക്കുന്നത് അലങ്കാരമായി കാണിക്ക പ്പെട്ടിരിക്കുന്നു.**

﴾12﴿ وَإِذَامَسَّ ബാധിച്ചാൽ, സ്പർശിച്ചാൽ الْإِنْسَانَ മനുഷ്യനെ الضُّرُّ ഉപദ്രവം, ബുദ്ധിമുട്ട്, കഷ്ടത دَعَانَا അവൻ നമ്മെ വിളിക്കും, പ്രാർത്ഥിക്കുന്നതാണ് لِجَنْبِهِ അവന്റെ ഭാഗത്തേക്കായി, വശത്തേക്ക് (കിടന്ന്) أَوْقَاعِدًا അല്ലെങ്കിൽ ഇരുന്നുകൊണ്ട് أَوْقَابِمًا അല്ലെങ്കിൽ നിന്നു കൊണ്ട് فَلَمَّاكَشَفْنَا എന്നിട്ട് നാം തുറവിയാക്കുമ്പോൾ, നീക്കം ചെയ്താൽ عَنْهُ അവനിൽ നിന്ന് ضُرَّهُ അവന്റെ ഉപദ്രവം, ബുദ്ധിമുട്ട് مَرَّ അവൻ നടക്കും كَأَنْلَمْ ഇല്ലാത്തപോലെ يَدْعُنَا അവൻ നമ്മെ വിളിച്ചിട്ട്, പ്രാർത്ഥിച്ചിട്ട് (ഇല്ലാത്ത പോലെ) إِلَىٰضُرٍّ ഒരു ഉപദ്രവത്തിലേക്കും, ബുദ്ധിമുട്ടിന് വേണ്ടിയും مَسَّهُ അവനെ ബാധിച്ച كَذَٰلِكَ അപ്രകാരം زُيِّنَ അലങ്കാരമാക്ക (ഭംഗിയാക്ക) പ്പെട്ടിരിക്കുന്നു لِلْمُسْرِفِينَ അതിരുകവിയുന്നവർക്ക് مَاكَانُوا അവരായികൊണ്ടിരിക്കുന്നത് يَعْمَلُونَ അവർ പ്രവർത്തിക്കും.

മനുഷ്യന്റെ പൊതുവെയുള്ള ഒരു ദുഃസ്വഭാവമാണിതും. വല്ല ബുദ്ധിമുട്ടോ, വിഷമമോ അനുഭവപ്പെടുമ്പോൾ വിനയഭാവത്തോടെ അല്ലാഹുവിനെ വിളിച്ചു പ്രാർത്ഥിക്കും, കിടന്നും ഇരുന്നും നിന്നുമൊക്കെ അല്ലാഹുവിലേക്ക് കൈനീട്ടിക്കൊണ്ടിരിക്കും. തന്നെ സഹായിക്കുവാൻ അല്ലാഹു മാത്രമാണെന്ന് അവന്റെ വാക്കിലും ഭാവത്തിലും അവൻ പ്രകടിപ്പിക്കും. ആ ബുദ്ധിമുട്ടും വിഷമവും അല്ലാഹു നീക്കിക്കൊടുത്താലോ? മുമ്പ് കഴിഞ്ഞതൊന്നും അവൻ ഓർമിക്കുകയില്ല. അതിൽ നന്ദി പ്രകടിപ്പിക്കുകയുമില്ല. പിന്നീടുള്ള അവന്റെ നടപടിയും നിലപാടും കണ്ടാൽ, മുമ്പൊരിക്കലും അല്ലാഹുവിനെ അവന് വിളിച്ചു പ്രാർത്ഥിക്കേണ്ടി വന്നിട്ടില്ലെന്ന് തോന്നും . ഇത് നന്ദികേടും , നീതിലംഘനവുമാണല്ലോ. ഇത്തരക്കാർക്ക് അവർ ചെയ്യുന്നതൊക്കെ ഭൂഷണമായി തോന്നുന്നതാണ്. അഥവാ പിശാച് അങ്ങനെ തോന്നിപ്പിക്കും. ഈ ദുഃസ്വഭാവം സത്യവിശ്വാസികളിൽ ഉണ്ടായിക്കൂടാ എന്നത്രെ ഇതിലടങ്ങിയിരിക്കുന്ന പാഠം.

നബിﷺ പറയുന്നു: ' സത്യവിശ്വാസികളുടെ കാര്യം ആശ്ചര്യം തന്നെ ! അവന് അല്ലാഹു ഏത് കാര്യം വിധിച്ചാലും അതവന് ഗുണകരമാകാതിരിക്കുകയില്ല. അതായത്, അവന് വല്ല കഷ്ടതയും ബാധിച്ചാൽ അവൻ ക്ഷമിക്കും. അങ്ങനെ, അതവന് ഗുണമായിത്തീരും. അവന് വല്ല സന്തോഷവും ബാധിച്ചാൽ അവൻ നന്ദിചെയ്യും. അങ്ങനെ അതും അവന് ഗുണമായിത്തീരും ഇത് സത്യവിശ്വാസികൾക്കല്ലാതെ മറ്റാർക്കും ഇല്ല.' (മു)

وَلَقَدْ أَهْلَكْنَا ٱلْقُرُونَ مِن قَبْلِكُمْ لَمَّا ظَلَمُواْ

**﴾13﴿ നിങ്ങളുടെ മുമ്പ് (പല) തലമുറകളെ, അവർ അക്രമം പ്രവർത്തിച്ചപ്പോൾ നാം നശിപ്പിക്കുകയുണ്ടായിട്ടുണ്ട് ;**

وَجَآءَتْهُمْ رُسُلُهُم بِٱلْبَيِّنَٰتِ

**അവരുടെ റസൂലുകൾ വ്യക്തമായ തെളിവുകളുമായി അവരുടെ അരികെ ചെല്ലുകയും ചെയ്തിരുന്നു (എന്നിട്ടും)**

وَمَا كَانُوا۟ لِيُؤْمِنُوا۟ ۚ

**അവർ വിശ്വസിക്കുവാൻ (തയ്യാർ) ആയിരുന്നതുമില്ല.**

كَذَٰلِكَ نَجْزِى ٱلْقَوْمَ ٱلْمُجْرِمِينَ ﴿١٣﴾

**അപ്രകാരമത്രെ, കുറ്റവാളികളായ ജനങ്ങൾക്ക് നാം പ്രതിഫലം നൽകുന്നത്.**

ثُمَّ جَعَلْنَٰكُمْ خَلَٰٓئِفَ فِى ٱلْأَرْضِ مِنۢ بَعْدِهِمْ لِنَنظُرَ كَيْفَ تَعْمَلُونَ ﴿١٤﴾

**﴾14﴿ പിന്നീട്, അവരുടെ ശേഷം (ഇതാ) നിങ്ങളെ ഭൂമിയിൽ നാം (അവരുടെ) പിൻഗാമികളാക്കിയിരിക്കുന്നു; നിങ്ങൾ എങ്ങിനെ പ്രവർത്തിക്കുന്നുവെന്ന് നാം (പരിശോധിച്ചു) നോക്കുവാൻ വേണ്ടി.**

---

﴾13﴿ وَلَقَدْ أَهْلَكْنَا തീർച്ചയായായും നാം നശിപ്പിച്ചിട്ടുണ്ട് الْقُرُونَ തലമുറകളെ, കാലക്കാരെ مِن قَبْلِكُمْ നിങ്ങളുടെ മുമ്പ് لَمَّا ظَلَمُوا അവർ അക്രമം ചെയ്തപ്പോൾ وَجَاءَتْهُمْ അവർക്ക് വരുക (ചെല്ലുക) യും ചെയ്തു, വന്നുതാനും رُسُلُهُم അവരുടെ റസൂലുകൾ بِالْبَيِّنَاتِ തെളിവുകളുമായി وَمَا كَانُوا അവരായിത്തീർന്നതുമില്ല لِيُؤْمِنُوا അവർ വിശ്വസിക്കുവാൻ (തയ്യാർ) كَذَٰلِكَ അപ്രകാരം, അതുപോലെ نَجْزِي നാം പ്രതിഫലം നൽകുന്നു الْقَوْمَ ജനങ്ങൾക്ക് الْمُجْرِمِينَ കുറ്റവാളികളായ ﴾14﴿ ثُمَّ പിന്നീട് جَعَلْنَاكُمْ നിങ്ങളെ നാം ആക്കി خَلَائِفَ പിൻഗാമികൾ, പിന്നിൽ വന്നവർ فِي الْأَرْضِ ഭൂമിയിൽ مِن بَعْدِهِمْ അവരുടെ ശേഷം لِنَنظُرَ നാം നോക്കുവാൻ വേണ്ടി كَيْفَ എങ്ങിനെ تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നു (എന്ന്).

---

ഈ വചനങ്ങളിലടങ്ങിയ ആശയം വ്യക്തമാണ്. അതതു കാലത്തെ ദൈവദൂതന്മാർ അവരവരുടെ ജനങ്ങൾക്ക് വേണ്ടത്ര തെളിവുകൾ സഹിതം ഉപദേശം നൽകിക്കൊണ്ടിരുന്നു. എന്നിട്ടും അത് സ്വീകരിക്കാതെ നിഷേധത്തിലും ധിക്കാരത്തിലും മുഴുകുകയാണ് പല തലമുറകളും ചെയ്തത്. അതിനാൽ അവർ അല്ലാഹുവിന്റെ ശിക്ഷക്ക് പാത്രമായി. എനി, നിങ്ങളുടെ നിലപാട് എന്തായിരിക്കുമെന്ന് പരീക്ഷിച്ചു നോക്കുവാൻ വേണ്ടി ഇപ്പോൾ നിങ്ങളെയും ഇതാ രംഗത്തിറക്കിയിരിക്കുന്നു എന്ന് ചുരുക്കം. അവരെപ്പോലെ നിങ്ങളും ചെയ്യുകയാണെങ്കിൽ നിങ്ങളുടെയും ഗതി നാശം തന്നെയായിരിക്കുമെന്നുള്ള ഒരു താക്കീതാണിതിൽ ധ്വനിക്കുന്നത്.

നബിﷺ അരുളിച്ചെയ്തതായി അബൂസഈദ് (റ) ഉദ്ധരിക്കുന്നു: 'നിശ്ചയമായും ഇഹലോകം മധുരമയവും, പച്ചപിടിച്ചതുമാകുന്നു. അല്ലാഹു അതിൽ നിങ്ങളെ (മാറിമാറി വരുന്ന) പിൻഗാമികളാക്കിക്കൊണ്ടിരിക്കുന്നതും, എന്നിട്ട് നിങ്ങൾ എന്തു പ്രവർത്തിക്കുന്നുവെന്ന് നോക്കുന്നതുമാകുന്നു. അതിനാൽ, നിങ്ങൾ ഇഹലോകത്തെ സൂക്ഷിക്കുവിൻ. സ്ത്രീകളെയും സൂക്ഷിക്കുവിൻ. കാരണം, ഇസ്റാഈല്യരിലുണ്ടായ ഒന്നാമത്തെ കുഴപ്പം സ്ത്രീകൾ നിമിത്തമായിരുന്നു'. (മുസ്‌ലിം)

وَإِذَا تُتْلَىٰ عَلَيْهِمْ ءَايَاتُنَا بَيِّنَٰتٍ ۙ

**﴾15﴿വ്യക്തമായ തെളിവുകളായി കൊണ്ട് നമ്മുടെ ആയത്തു [വചനം]**

قَالَ ٱلَّذِينَ لَا يَرۡجُونَ لِقَآءَنَا ٱئۡتِ بِقُرۡءَانٍ غَيۡرِ هَٰذَآ أَوۡ بَدِّلۡهُۚ

കൾ അവർക്ക് ഓതിക്കൊടുക്കപ്പെടുന്നതായാൽ, നാമുമായി കണ്ടുമുട്ടുന്നതിനെ പ്രതീക്ഷിക്കാത്തവർ പറയുന്നതാണ്: 'ഇതല്ലാത്ത ഒരു ക്വുർആൻ (പാരായണ ഗ്രന്ഥം) താൻ കൊണ്ടുവരുക, അല്ലെങ്കിൽ അതിനെ (ഭേദഗതി ചെയ്തു) മാറ്റം വരുത്തുക' എന്ന്!

قُلۡ مَا يَكُونُ لِيٓ أَنۡ أُبَدِّلَهُۥ مِن تِلۡقَآيِٕ نَفۡسِيٓۖ إِنۡ أَتَّبِعُ إِلَّا مَا يُوحَىٰٓ إِلَيَّۖ إِنِّيٓ أَخَافُ إِنۡ عَصَيۡتُ رَبِّي عَذَابَ يَوۡمٍ عَظِيمٖ ﴿١٥﴾

(നബിയേ,) പറയുക: 'എന്റെ സ്വന്തം വകയായി അതിനെ മാറ്റം വരുത്തുവാൻ എനിക്ക് പാടില്ല; എനിക്ക് 'വഹ്‌യ്' [ദിവ്യസന്ദേശം] നൽകപ്പെടുന്നതിനെയല്ലാതെ ഞാൻ പിൻപറ്റുന്നില്ല. നിശ്ചയമായും, എന്റെ റബ്ബിനോട് ഞാൻ അനുസരണക്കേട് ചെയ്താൽ, വമ്പിച്ച ഒരു ദിവസത്തിലെ ശിക്ഷയെ ഞാൻ ഭയപ്പെടുന്നു.'

قُل لَّوۡ شَآءَ ٱللَّهُ مَا تَلَوۡتُهُۥ عَلَيۡكُمۡ وَلَآ أَدۡرَىٰكُم بِهِۦۖ فَقَدۡ لَبِثۡتُ فِيكُمۡ عُمُرٗا مِّن قَبۡلِهِۦٓۚ أَفَلَا تَعۡقِلُونَ ﴿١٦﴾

﴾16﴿ പറയുക: 'അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ, നിങ്ങൾക്ക് ഞാനതു ഓതിക്കേൾപ്പിക്കുകയാകട്ടെ, അതിനെപ്പറ്റി നിങ്ങളെ അവൻ അറിയിക്കുകയാകട്ടെ ചെയ്യുമായിരുന്നില്ല.

ഞാൻ നിങ്ങളിൽ ഇതിന് മുമ്പ് ഒരു (നീണ്ട) പ്രായം കഴിഞ്ഞുകൂടിയിട്ടുണ്ടല്ലോ. അപ്പോൾ, നിങ്ങൾ ബുദ്ധി കൊടു (ത്തു ചിന്തി) ക്കുന്നില്ലേ?!'

---

﴾15﴿ وَإِذَاتُتْلَى ഓതിക്കേൾപ്പിക്ക (കൊടുക്ക) പ്പെട്ടാൽ عَلَيْهِمْ അവർക്ക്, അവരിൽ آيَاتُنَا നമ്മുടെ ആയത്തുകൾ بَيِّنَاتٍ തെളിവുകളായി, വ്യക്തങ്ങളായ നിലയിൽ قَالَ പറയുന്നതാണ് الَّذِينَ യാതൊരുകൂട്ടർ لا يَرْجُونَ പ്രതീക്ഷിക്കാത്ത لِقَاءَنَا നാമുമായി കണ്ടുമുട്ടുന്നതിനെ ائْتِ നീ (താൻ) വാ, തരുക بِقُرْآنٍ ഒരു ക്വുർആൻകൊണ്ട്, വല്ല പാരായണ ഗ്രന്ഥത്തെയും غَيْرِهَذَا ഇതല്ലാത്ത أَوْبَدِّلْهُ അല്ലെങ്കിൽ അതിനെ മാറ്റം വരുത്തുക, ഭേദഗതി ചെയ്യുക قُلْ നീ പറയുക مَايَكُونُلِي എനിക്കാവുകയില്ല (പാടില്ല) أَنْأُبَدِّلَهُ അതിനെ മാറ്റം വരുത്തുവാൻ, مِنْتِلْقَاءِ ഭാഗത്തു നിന്ന് (വകയായി) نَفْسِي എന്റെ സ്വന്തം إِنْأَتَّبِعُ ഞാൻ പിൻപറ്റുന്നില്ല إِلامَا യാതൊന്നല്ലാതെ يُوحَىإِلَيَّ എനിക്ക്

വഹ്‌യ് നൽകപ്പെടുന്ന إِنِّي أَخَافُ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു إِنْ عَصَيْتُ ഞാൻ എതിര് (അനുസരണക്കേട്) ചെയ്തെങ്കിൽ رَبِّي എന്റെ റബ്ബ്, റബ്ബിനോട് عَذَابَ يَوْمٍ ഒരു ദിവസത്തെ ശിക്ഷയെ عَظِيمٍ വമ്പിച്ച, മഹാ ﴾16﴿ قُلْ നീ പറയുക لَوْ شَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ مَا تَلَوْتُهُ ഞാൻ അത് ഓതുമായിരുന്നില്ല, ഓതിക്കേൾപ്പിക്കില്ലായിരുന്നു عَلَيْكُمْ നിങ്ങൾക്ക് وَلَا أَدْرَاكُمْ അവൻ നിങ്ങളെ അറിയിക്കുകയുമില്ലായിരുന്നു بِهِ അതിനെപ്പറ്റി فَقَدْ لَبِثْتُ തീർച്ചയായും ഞാൻ താമസിച്ചിട്ടുണ്ട്, കഴിഞ്ഞുകൂടുകയുണ്ടായി فِيكُمْ നിങ്ങളിൽ, നിങ്ങൾക്കിടയിൽ عُمُرًا പ്രായം مِنْ قَبْلِهِ ഇതിന്റെ (അതിന്റെ) മുമ്പ് أَفَلَا تَعْقِلُونَ അപ്പോൾ നിങ്ങൾ ബുദ്ധികൊടുക്കുന്നില്ലേ.

---

قرآن (ക്വുർആൻ) എന്ന വാക്കിന് അധികമായി വായിക്കപ്പെടുന്നത്– പാരായണഗ്രന്ഥം– എന്നർത്ഥമാകുന്നു. അതിന്റെ ആദ്യത്തിൽ ال എന്ന അവ്യയം ചേരുമ്പോൾ അതുകൊണ്ട് വിശുദ്ധ ക്വുർആൻ പ്രത്യേകം ഉദ്ദേശിക്കപ്പെടുന്നു.

മക്കാമുശ്‌രിക്കുകളെക്കുറിച്ചാണ് ഈ വചനങ്ങളിലെ പരാമർശം. ക്വുർആന്റെ തത്വസിദ്ധാന്തങ്ങൾ സ്വീകരിക്കുവാൻ തയ്യാറില്ലാത്ത അവർ, നബിﷺയോട് പറയുകയാണ്: ഏകദൈവസിദ്ധാന്തം, പരലോകം, പുനർജ്ജീവിതം പോലെയുള്ള വിഷയങ്ങളടങ്ങിയ ഈ ക്വുർആൻ അല്ലാത്ത വേറെവല്ല ക്വുർആനും നീ കൊണ്ടുവന്നാൽ, അല്ലെങ്കിൽ ഇതിൽ ആവശ്യമായ ഭേദഗതികൾ ചെയ്തു ഇതിനൊരു മാറ്റം വരുത്തിയാൽ, ഞങ്ങൾ ഇത് സ്വീകരിച്ചുകൊള്ളാമെന്ന്. ഇവരോട് പറയുവാൻ അല്ലാഹു കൽപിച്ച മറുപടിയുടെ സാരം ഇതാണ്: ഇത് എന്റെ വകയല്ല, അല്ലാഹുവിന്റെ വകയാണ്. അത് അതേപടി പിൻപറ്റുകയല്ലാതെ എനിക്ക് നിവൃത്തിയില്ല. അതിൽ വല്ല മാറ്റത്തിരുത്തലും വരുത്തിയാൽ ഞാൻ ക്വിയാമത്തു നാളിൽ അതിഭയങ്കരമായ ശിക്ഷ അനുഭവിക്കേണ്ടി വരും. നിങ്ങൾക്ക് ഇത് ഓതിക്കേൾപ്പിക്കുവാനും , അതിലെ സിദ്ധാന്തങ്ങൾ നിങ്ങളുടെ മുമ്പിൽ വെക്കുവാനും ഞാൻ സ്വയം മുതിർന്നതല്ല, അല്ലാഹുവിന്റെ ഉദ്ദേശ്യവും കൽപനയും അനുസരിച്ചാണ്. കുറേ കാലത്തോളം – നാല്പതു കൊല്ലക്കാലം– ഇതിന് മുമ്പ് നിങ്ങളുടെ ഇടയിൽ നിങ്ങളെപ്പോലെ ഒരുവനായി ഞാൻ കഴിഞ്ഞുകൂടുകയുണ്ടായി. അന്നൊന്നും ഞാൻ ഇങ്ങനെ പറയുകയും ചെയ്യുകയുമുണ്ടായില്ല. എന്നെപ്പറ്റി അന്നൊന്നും നിങ്ങൾക്ക് ആക്ഷേപമുണ്ടായിരുന്നില്ല. ഇപ്പോൾ – ഈ വാർദ്ധക്യത്തിലേക്ക് തിരിയുകയും ബുദ്ധി ഉറക്കുകയും ചെയ്ത കാലത്ത്– നിങ്ങളെ സമീപിക്കുവാൻ തുടങ്ങിയത് എന്റെ ഇച്ഛകൊണ്ടല്ലെന്നും, അല്ലാഹുവിന്റെ കൽപനക്ക് വിധേയനായിട്ടായിരിക്കുമെന്നും നിങ്ങൾ ബുദ്ധി കൊടുത്ത് ആലോചിച്ചാൽ നിങ്ങൾക്കുതന്നെ ബോദ്ധ്യപ്പെടുന്നതാണ്. നിങ്ങൾക്ക് ഒന്ന് ചിന്തിച്ചു നോക്കിക്കൂടെ?!

റോമാചക്രവർത്തി ഹിറക്വലിയൂസിനെ ഇസ്‌ലാമിലേക്ക് ക്ഷണിച്ചുകൊണ്ടുള്ള നബിﷺയുടെ കത്ത് കിട്ടിയപ്പോൾ, അവിടെ (ശാമിൽ) കച്ചവടാർത്ഥം ചെന്നിരുന്ന അബൂസുഫ്‌യാനെയും മറ്റും ദർബാറിൽ വിളിച്ചു വരുത്തി നബിﷺയെക്കുറിച്ച് രാജാവ് പലതും ചോദിച്ചറിഞ്ഞ സംഭവം പ്രസിദ്ധമാണ്. അന്ന് അബൂസുഫ്‌യാൻ (റ) മുസ്‌ലിമായിരുന്നില്ല. നബിﷺയുടെ ശത്രുക്കളുടെ നേതാവ് കൂടിയായിരുന്നു. എന്നിട്ടും മുമ്പ് നബി കളവ് പറഞ്ഞിരുന്നതായി നിങ്ങൾ അദ്ദേഹത്തെപ്പറ്റി തെറ്റിദ്ധരിച്ചിരുന്നുവോ എന്ന ഹിറക്വലിയൂസിന്റെ ചോദ്യത്തിന് അബൂസുഫ്‌യാൻ (റ) ഉത്തരം നൽകിയത് 'ഇല്ല' എന്നായിരുന്നു. അപ്പോൾ ഹിറക്വലിയൂസ് പറഞ്ഞു: 'എന്നാലദ്ദേഹം, ജനങ്ങളെപ്പറ്റി കളവ് പറയാതിരിക്കുകയും, അതോടെ അല്ലാഹുവിനെപ്പറ്റി കളവ് പറയുവാൻ ശ്രമിക്കുകയും

ചെയ്യുകയുണ്ടാവില്ലെന്ന് ഞാൻ മനസ്സിലാക്കുന്നു.' ഇതുപോലെ അബിസീനിയരാജാവായ നജ്ജാശീ (നെഗാശീ) യുടെ മുമ്പിൽവെച്ച് നബിﷺയെ പരിചയപ്പെടുത്തിയ കൂട്ടത്തിൽ ജഅ്ഫറുബ്നു അബീത്വാലിബും (റ) ഇപ്രകാരം പറഞ്ഞിരുന്നു; 'ഞങ്ങളിൽ അല്ലാഹു ഒരു റസൂലിനെ അയച്ചു തന്നിരിക്കുന്നു. അദ്ദേഹത്തിന്റെ സത്യതയും, തറവാടും, വിശ്വസ്തതയും ഞങ്ങൾക്കറിയാവുന്നതാണ്. അദ്ദേഹം നാൽപതുകൊല്ലം ഞങ്ങൾക്കിടയിൽ കഴിഞ്ഞുകൂടിയിട്ടുണ്ട്........'

فَمَنْ أَظْلَمُ مِمَّنِ ٱفْتَرَىٰ عَلَى ٱللَّهِ كَذِبًا أَوْ كَذَّبَ بِـَٔايَـٰتِهِۦٓ ۚ إِنَّهُۥ لَا يُفْلِحُ ٱلْمُجْرِمُونَ ﴿١٧﴾

**《17》 അപ്പോൾ, അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമക്കുകയോ, അല്ലെങ്കിൽ അവന്റെ 'ആയത്തു' [വചനം]കളെ വ്യാജമാക്കുകയോ ചെയ്തവനെക്കാൾ അക്രമി ആരുണ്ട്?! നിശ്ചയമായും കാര്യം, കുറ്റവാളികൾ വിജയിക്കുകയില്ല.**

وَيَعْبُدُونَ مِن دُونِ ٱللَّهِ مَا لَا يَضُرُّهُمْ وَلَا يَنفَعُهُمْ وَيَقُولُونَ هَـٰٓؤُلَآءِ شُفَعَـٰٓؤُنَا عِندَ ٱللَّهِ ۚ قُلْ أَتُنَبِّـُٔونَ ٱللَّهَ بِمَا لَا يَعْلَمُ فِى ٱلسَّمَـٰوَٰتِ وَلَا فِى ٱلْأَرْضِ ۚ سُبْحَـٰنَهُۥ وَتَعَـٰلَىٰ عَمَّا يُشْرِكُونَ ﴿١٨﴾

**《18》 അല്ലാഹുവിനുപുറമെ, തങ്ങൾക്ക് ഉപദ്രവം ചെയ്യാത്തതും, ഉപകാരം ചെയ്യാത്തതുമായതിനെ അവർ ആരാധിച്ചുവരുന്നു; 'ഇവർ [ആ ആരാധ്യവസ്തുക്കൾ] അല്ലാഹുവിന്റെ അടുക്കൽ ഞങ്ങളുടെ ശുപാർശക്കാരാകുന്നു' വെന്ന് അവർ പറയുകയും ചെയ്യുന്നു. പറയുക ; 'ആകാശങ്ങളിലാകട്ടെ, ഭൂമിയിലാകട്ടെ (ഉള്ളതായി) അല്ലാഹു അറിയാത്ത കാര്യത്തെപ്പറ്റി നിങ്ങൾ അവന് വിവരമറിയിക്കുകയാണോ?!'**

**അവൻ മഹാപരിശുദ്ധൻ ! അവർ പങ്കുചേർക്കുന്നതിൽ നിന്ന് അവൻ അത്യുന്നതി പ്രാപിക്കുകയും ചെയ്തിരിക്കുന്നു.'**

---

《17》 فَمَنْ അപ്പോൾ ആർ أَظْلَمُ അധികം അക്രമി مِمَّنِ افْتَرَى കെട്ടിച്ചമച്ചവനെ (രെ) ക്കാൾ عَلَى اللَّهِ അല്ലാഹുവിന്റെ പേരിൽ (മേൽ) كَذِبًا വ്യാജം, കളവ് أَوْ كَذَّبَ അല്ലെങ്കിൽ വ്യാജമാക്കിയ بِآيَاتِهِ അവന്റെ ആയത്തു (വചനം- ലക്ഷ്യം) കളെ إِنَّهُ നിശ്ചയമായും അത് (കാര്യം) لَا يُفْلِحُ വിജയിക്കുകയില്ല الْمُجْرِمُونَ കുറ്റവാളികൾ. 《18》 وَيَعْبُدُونَ അവർ ആരാധിച്ചുവരുന്നു مِن دُونِ اللَّهِ അല്ലാഹുവിനു പുറമെ مَا لَا يَضُرُّهُمْ അവർക്ക് ഉപദ്രവം ചെയ്യാത്തതിനെ وَلَا يَنفَعُهُمْ അവർക്ക് ഉപകാരവും ചെയ്യാത്ത

وَيَقُولُونَ അവർ പറയുകയും ചെയ്യുന്നു هَٰؤُلَاءِ ഇവർ, ഇക്കൂട്ടർ شُفَعَاؤُنَا ഞങ്ങളുടെ ശുപാർശക്കാരാകുന്നു, ശുപാർശകരാണ് عِندَاللَّهِ അല്ലാഹുവിന്റെ അടുക്കൽ قُلْ നീ പറയുക أَتُنَبِّئُونَ നിങ്ങൾ വിവരമറിയിക്കുകയോ اللَّهَ അല്ലാഹുവിന് بِمَالَايَعْلَمُ അവൻ അറിയാത്തതിനെ (അറിയാത്ത കാര്യത്തെ) പറ്റി فِي السَّمَاوَاتِ ആകാശങ്ങളിലും وَلَافِي الْأَرْضِ ഭൂമിയിലും ഇല്ല (ഇല്ലാത്ത) سُبْحَانَهُ അവൻ മഹാ പരിശുദ്ധൻ, അവന് സ്തോത്രം وَتَعَالَىٰ അവൻ അത്യുന്നതി പ്രാപിക്കുകയും ചെയ്തിരിക്കുന്നു عَمَّا يُشْرِكُونَ അവർ പങ്കുചേർക്കുന്നതിൽ നിന്ന്

---

ആരാധിക്കപ്പെടുന്ന വസ്തു – അത് കല്ലോ, മരമോ, മനുഷ്യനോ, ദേവീദേവൻമാരോ, ജീവനുളളതോ, മരണപ്പെട്ടതോ ഏതായാലും ശരി– അതിന്റെ ആരാധകൻമാർക്ക് വല്ല ഗുണമോ ദോഷമോ ചെയ്വാൻ കഴിയുന്നതായിരിക്കണം. ഇല്ലാത്തപക്ഷം, ആരാധന തികച്ചും നിരർത്ഥവും ഫലശൂന്യവുമാകുന്നു. എന്നിട്ടും ഈ മുശ്‌രിക്കുകൾ വിഗ്രഹങ്ങളെ ആരാധിച്ചു വരികയാണ്. അതിന് അവർ പറയുന്ന ന്യായം അവർക്ക് ഗുണമോ ദോഷമോ ചെയ്വാൻ കഴിയുമെന്നല്ല. അവ അല്ലാഹുവിന്റെ മുമ്പിൽ തങ്ങൾക്ക് ശുപാർശക്കാരായി വരുമെന്നും, അങ്ങനെയുള്ള തങ്ങളെ ശിക്ഷയിൽ നിന്ന് ഒഴിവാക്കുമെന്നുമാകുന്നു. എന്നാൽ, അങ്ങനെയുള്ള ശുപാർശക്കാർ ആകാശഭൂമിയിൽ എവിടെയുമില്ല. ഉണ്ടെങ്കിൽ അല്ലാഹു അറിയണമല്ലോ. എന്നിരിക്കെ, ആ വാദത്തിന്റെ അർത്ഥം, അല്ലാഹുവിനറിയാത്ത ചില ശുപാർശക്കാർ അവന്റെ അടുക്കൽ സ്വാധീനം ചെലുത്തുന്നവരായി നിലവിലുണ്ട് എന്നാണല്ലോ. ഇത്തരം സങ്കൽപങ്ങളിൽ നിന്നെല്ലാം തന്നെ അല്ലാഹു മഹാ പരിശുദ്ധനും, അത്യുന്നതനുമാകുന്നു.

ശുപാർശകൻമാരെ സംബന്ധിക്കുന്ന ഇതുപോലെയുള്ള പ്രസ്താവനകൾ വിഗ്രഹാരാധകൻമാരെ മാത്രം ബാധിക്കുന്നതാണെന്ന് കരുതുന്നത് തികച്ചും തെറ്റാകുന്നു. ഉപകാരവും ഉപദ്രവവും ചെയ്വാനുള്ള യഥാർത്ഥ കഴിവ് അല്ലാഹുവിന് തന്നെയാണുള്ളതെന്ന് സമ്മതിച്ചുകൊണ്ടുതന്നെയാണ് ആ മുശ്‌രിക്കുകളും ഈ ശുപാർശവാദംകൊണ്ടു വരുന്നതെന്ന് ഓർക്കണം. അവർ ആരാധിക്കുന്ന കല്ലുകളോ വൃക്ഷങ്ങളോ തങ്ങൾക്ക് ശുപാർശ നടത്തുമെന്നല്ല അവർ പറയുന്നതിന്റെ ഉദ്ദേശ്യം. അവ ഏത് മഹാൻമാരുടെ – ദേവിദേവൻമാരുടെ–പേരിൽ പ്രതിഷ്ഠിതങ്ങളാണോ അവർ തങ്ങൾക്കുവേണ്ടി അല്ലാഹുവിങ്കൽ ശുപാർശ ചെയ്യുമെന്നാണ് അവരുദ്ദേശിക്കുന്നത്. അപ്പോൾ, വിഗ്രഹങ്ങളെ ആരാധിക്കുന്നത് ശിർക്കാണെന്നു സമ്മതിക്കുകയും, അതേ സമയത്ത് അവർ പറയുന്ന അതേ ന്യായം പറഞ്ഞുകൊണ്ട് വല്ല മഹാന്മാരെയും വിളിച്ചു പ്രാർത്ഥിക്കുക , അവരവരുടെ ഖബ്ർസ്ഥാനങ്ങളിലേക്ക് നേർച്ച വഴിപാടുകൾ നടത്തുകപോലെയുള്ള ആരാധനാകർമങ്ങൾ ചെയ്യുന്നവർക്കും ബാധകം തന്നെയാണിത്. (*)

---

***(*) ഈ ആയത്തിന്റെ വ്യാഖ്യാനത്തിൽ ഇമാം റാസീ എഴുതിയ ഒരു ഭാഗം ഇവിടെ നേരെ പകർത്തുന്നു***

***انهم وضعوا هذه الاصنام والاوثان على صور انبيآئهم وأكابرهم وزعموا أنهم متى اشتغلوا بعبادة هذه التماثيل فان أولئك الا كابر تكون شفعآء لهم عند الله تعالى ونظيره فى هذا الزمان اشتغال كثير من الخلق بتعظيم قبور الاكابر على اعتقاد انهم اذا عظموا***

وَمَا كَانَ ٱلنَّاسُ إِلَّآ أُمَّةً وَٰحِدَةً فَٱخْتَلَفُوا۟ ۚ وَلَوْلَا كَلِمَةٌ سَبَقَتْ مِن رَّبِّكَ لَقُضِىَ بَيْنَهُمْ فِيمَا فِيهِ يَخْتَلِفُونَ ﴿١٩﴾

**﴾19﴿ മനുഷ്യർ ഒരേ സമുദായമല്ലാതെ ആയിരുന്നില്ല; എന്നിട്ടവർ ഭിന്നിച്ചിരിക്കുകയാണ്.**

**നിന്റെ റബ്ബിങ്കൽനിന്നും ഒരു വാക്യം മുൻ കഴിഞ്ഞിട്ടില്ലായിരുന്നെങ്കിൽ, അവർ യാതൊന്നിൽ ഭിന്നിച്ചുകൊണ്ടിരിക്കുന്നുവോ അതിൽ അവർക്കിടയിൽ തീരുമാനിക്കപ്പെടുകതന്നെ ചെയ്യുമായിരുന്നു.**

﴾19﴿ وَمَا كَانَ ആയിരുന്നില്ല النَّاسُ മനുഷ്യർ إِلا أُمَّةً ഒരു സമുദായമല്ലാതെ وَاحِدَةً ഒരേ, ഏക فَاخْتَلَفُوا എന്നിട്ടവർ ഭിന്നിച്ചു, അഭിപ്രായവ്യത്യാസത്തിലായി وَلَوْلا ഇല്ലായിരുന്നെങ്കിൽ كَلِمَةٌ ഒരു വാക്ക്, വാക്യം سَبَقَتْ അത് മുൻകഴിഞ്ഞു, മുൻകഴിഞ്ഞ مِن رَبِّكَ നിന്റെ റബ്ബിങ്കൽനിന്ന് لَقُضِيَ തീരുമാനം ചെയ്യപ്പെടുകതന്നെ ചെയ്യുമായിരുന്നു بَيْنَهُمْ അവർക്കിടയിൽ فِيمَا യാതൊന്നിൽ فِيهِ അതിൽ يَخْتَلِفُونَ അവർ ഭിന്നിച്ചുവരുന്നു

ആദ്യകാലത്ത് മനുഷ്യരെല്ലാം തൗഹീദിൽ നിലകൊള്ളുന്ന ഏക സമുദായമായിട്ടായിരുന്നു ജീവിച്ചുപോന്നിരുന്നത്. പിന്നീട് കുറെ കഴിഞ്ഞാണ് അവരിൽ ശിർക്കും ഭിന്നിപ്പും കടന്നുകൂടിയത്. ഭിന്നിച്ചവരെ ശിക്ഷിച്ചും ഭിന്നിക്കാത്തവരെ രക്ഷിച്ചുംകൊണ്ട് അവർക്കിടയിൽ നടപടി എടുക്കൽ പരലോക ജീവിതത്തിൽ വെച്ചായിരിക്കുമെന്ന് അല്ലാഹു മുമ്പേ നിശ്ചയിച്ചു വെച്ചിരിക്കുകയാണ്. അതുകൊണ്ടാണ് ഇപ്പോൾ രണ്ടു കൂട്ടർക്കുമിടയിലുള്ള ഒരവസാന തീരുമാനമുണ്ടാക്കി നടപടി എടുക്കാത്തത് എന്ന് സാരം. നൂഹ് നബി (അ)യുടെ സമുദായത്തിൽനിന്നാണ് വിഗ്രഹാരാധനയുടെ തുടക്കം കുറിച്ചതെന്നും, അതിന്റെ ഉൽഭവം ഇന്നിന്നപ്രകാരമാണുണ്ടായതെന്നും ഇബ്നു അബ്ബാസ് (റ) ൽ നിന്ന് ബുഖാരീ (റ) ഉദ്ധരിച്ച വിവരം നാം ഇതിന് മുമ്പ് ഉദ്ധരിച്ചു കഴിഞ്ഞിട്ടുണ്ട്. കൂടുതൽ വിവരം സൂറത്തുനൂഹിനുശേഷം കൊടുത്തിട്ടുള്ള വ്യാഖ്യാനക്കുറിപ്പിലും കാണാവുന്നതാണ്.

وَيَقُولُونَ لَوْلَآ أُنزِلَ عَلَيْهِ ءَايَةٌ مِّن

**﴾20﴿ അവർ പറയുന്നു: 'അവന്ന് [നബിക്ക്] അവന്റെ റബ്ബിങ്കൽ നിന്ന്**

---

***قبورهم فانهم يكونون شفعاء لهم عند الله*** ◀◀

***ഈ വിഗ്രഹങ്ങളെയും ബിംബങ്ങളെയും അവരുടെ പ്രവാചകൻമാരുടെയും മഹാത്മാക്കളുടെയും രൂപത്തിലാണ് അവർ ഉണ്ടാക്കിവെച്ചത്. ഈ പ്രതിമകളുടെ ആരാധനയിൽ തങ്ങൾ ഏർപ്പെടുമ്പോൾ ആ മഹാത്മാക്കൾ അല്ലാഹുവിന്റെ അരികെ തങ്ങൾക്ക് ശുപാർശകരാകുമെന്ന് അവർ ജൽപിക്കുകയും ചെയ്തു. മഹാത്മാക്കളുടെ ഖബ്റുകളെ ആദരിക്കുന്നതിൽ അനേകം 'പടപ്പുകൾ' ഇക്കാലത്ത് ഏർപ്പെട്ടിട്ടുള്ളതും ഇതിന് തുല്യമാണ്. തങ്ങൾ അവരുടെ ഖബ്റുകളെ ആദരിച്ചാൽ അവർ അല്ലാഹുവിങ്കൽ തങ്ങൾക്ക് ശുപാർശകരാകുമെന്നാണ് അവരുടെ വിശ്വാസം.'***

ۖ رَّبِّهِۦ فَقُلْ إِنَّمَا ٱلْغَيْبُ لِلَّهِ فَٱنتَظِرُوٓا۟ إِنِّى مَعَكُم مِّنَ ٱلْمُنتَظِرِينَ ﴿٢٠﴾

**ഒരു ദൃഷ്ടാന്തം ഇറക്കിക്കൊടുക്കപ്പെടാത്തതെന്ത് ?!' എന്നാൽ, പറയുക : അദൃശ്യകാര്യം അല്ലാഹുവിന് മാത്രമാണ് (അറിവുള്ളത്);. ആകയാൽ, നിങ്ങൾ കാത്തിരിക്കുവിൻ, നിശ്ചയമായും ഞാൻ, നിങ്ങളോടൊപ്പം കാത്തിരിക്കുന്നവരിൽ പെട്ടവനാകുന്നു.**

﴾20﴿ وَيَقُولُونَ അവർ പറയുന്നു لَوْلَاأُنزِلَ ഇറക്കപ്പെട്ടു കൂടേ, എന്തുകൊണ്ട് ഇറക്കപ്പെട്ടില്ല عَلَيْهِ അവന്റെ മേൽ, അവന് آيَةٌ ഒരു ദൃഷ്ടാന്തം, വല്ല ദൃഷ്ടാന്തവും مِنْ رَبِّهِ അവന്റെ റബ്ബിങ്കൽനിന്ന് فَقُلْ എന്നാൽ പറയുക إِنَّمَاالْغَيْبُ നിശ്ചയമായും മറഞ്ഞ കാര്യം (മാത്രം ആകുന്നു) لِلَّهِ അല്ലാഹുവിന് (മാത്രം ആകുന്നു) فَانتَظِرُوا അതിനാൽ നിങ്ങൾ നോക്കിയിരിക്കു (കാത്തിരിക്കു) വിൻ إِنِّيمَعَكُمْ നിശ്ചയമായും ഞാൻ നിങ്ങളോടൊപ്പം مِنَ الْمُنتَظِرِينَ നോക്കി (കാത്ത്) ഇരിക്കുന്നവരിൽ പെട്ടവനാണ്.

നബിﷺയുടെ സത്യതക്ക് തെളിവില്ലാത്തതുകൊണ്ടോ, തെളിവിന്റ പോരായ്മ നിമിത്തം സംശയം തീരാത്തതുകൊണ്ടോ അല്ല മുശ്രിക്കുകൾ ഒരു ദൃഷ്ടാന്തത്തിന് ആവശ്യപ്പെടുന്നത്. നബിﷺയെ ഉത്തരംമുട്ടിച്ചു ജയഭേരി അടിക്കുകയാണ് അവരുടെ ഉദ്ദേശ്യം. മൂസാ നബി(അ) ക്ക് വടിയും കൈയും ദൃഷ്ടാന്തമായി ഉണ്ടായിരുന്നതുപോലെയോ, സ്വാലിഹ് നബി (അ) ക്ക് ഒട്ടകം ദൃഷ്ടാന്തമായിരുന്നതുപോലെയോ ഉള്ള ഒരു പ്രത്യക്ഷ പ്രകൃതി ദൃഷ്ടാന്തം എന്തുകൊണ്ട് മുഹമ്മദ് കാണിക്കുന്നില്ല എന്നാണവർ പറയുന്നത്. ഞങ്ങൾ നിന്നെ വിശ്വസിക്കണമെങ്കിൽ , ഭൂമിയിൽ നിന്ന് ഞങ്ങൾക്കൊരു ഉറവ് നീ പൊട്ടിയൊഴുക്കിത്തരണം, അല്ലെങ്കിൽ നിനക്ക് ഈത്തപ്പനയുടെയും മുന്തിരിയുടെയും ഒരു തോട്ടമുണ്ടാവണം, അല്ലെങ്കിൽ നീ ആകാശത്തുനിന്ന് കഷ്ണങ്ങൾ വീഴ്ത്തണം, അല്ലെങ്കിൽ നീ അല്ലാഹുവിനെയും മലക്കുകളെയും കൊണ്ടുവരണം, അല്ലെങ്കിൽ സ്വർണം കൊണ്ടുള്ള ഒരു വീട് നിനക്കുണ്ടായിരിക്കണം, അല്ലെങ്കിൽ നീ ആകാശത്തിലൂടെ കയറിപ്പോകണം എന്നൊക്കെ ചില ദൃഷ്ടാന്തങ്ങൾ അവർ സ്വയം തന്നെ നിർണയിച്ചാവശ്യപ്പെട്ടിട്ടുള്ള കഥ സൂഃ ഇസ്റാഉ് 90-93 ൽ കാണാവുന്നതാണ്. ഇത്തരത്തിൽ പെട്ട വല്ല കാര്യങ്ങളുമായിരിക്കും അവർ ദൃഷ്ടാന്തം കൊണ്ടുദ്ദേശിക്കുന്നത് എന്ന് വ്യക്തമാകുന്നു.

ദൃഷ്ടാന്തം നൽകുന്ന കാര്യം - അത് ആർക്ക്, എപ്പോൾ, എങ്ങിനെ വേണമെന്നല്ലാമുള്ള വിഷയം- അദൃശ്യകാര്യങ്ങളിൽ പെട്ടതാണ്. അദൃശ്യജ്ഞാനം അല്ലാഹുവിനേ ഉള്ളൂ. അതുകൊണ്ട് എന്നോട് ദൃഷ്ടാന്തം ആവശ്യപ്പെട്ടിട്ട് കാര്യമില്ല. അല്ലാഹു ചെയ്വാൻ പോകുന്നതെന്താണെന്ന് നമുക്ക് കാത്തിരുന്ന് കാണാം. നാം ഇരുകൂട്ടരും കാത്തിരിക്കുക. എന്നൊക്കെയാണ് അവർക്ക് നൽകുവാൻ കൽപിച്ച മറുപടിയുടെ താൽപര്യം. ദൃഷ്ടാന്തം കാണിക്കുവാൻ നബിﷺക്ക് കഴിവില്ലെന്ന് അറിയിച്ചതോടൊപ്പം തന്നെ, അവർക്ക് കനത്ത ഒരു താക്കീത് കൂടിയാണ് ഈ മറുപടി.

## വിഭാഗം - 3

وَإِذَآ أَذَقْنَا ٱلنَّاسَ رَحْمَةً مِّنۢ بَعْدِ ضَرَّآءَ مَسَّتْهُمْ إِذَا لَهُم مَّكْرٌ فِىٓ ءَايَاتِنَا ۚ

**《21》 മനുഷ്യർക്ക് ബാധിച്ച വല്ല കഷ്ടതക്കും ശേഷം, അവർക്ക് നാം ഒരു കാരുണ്യത്തെ ആസ്വദിപ്പിക്കുന്നതായാൽ, അപ്പോൾ (അതാ) നമ്മുടെ ദൃഷ്ടാന്തങ്ങളിൽ അവർക്കൊരു തന്ത്രം!**

قُلِ ٱللَّهُ أَسْرَعُ مَكْرًا ۚ إِنَّ رُسُلَنَا يَكْتُبُونَ مَا تَمْكُرُونَ ﴿٢١﴾

**പറയുക : 'അല്ലാഹു അതിവേഗം തന്ത്രം ചെയ്യുന്നവനാകുന്നു.' (ഹേ, തന്ത്രക്കാരേ,) നിശ്ചയമായും നമ്മുടെ ദൂതൻമാർ, നിങ്ങൾ തന്ത്രം പ്രവർത്തിക്കുന്നത് രേഖപ്പെടുത്തുന്നതാണ്.**

---

《21》 وَإِذَا أَذَقْنَا നാം ആസ്വദിപ്പിച്ചാൽ, രുചി നോക്കിച്ചാൽ النَّاسَ മനുഷ്യരെ, മനുഷ്യർക്ക് رَحْمَةً വല്ല കാരുണ്യവും مِنۢ بَعْدِ ശേഷമായി ضَرَّاءَ ഒരു (വല്ല) കഷ്ടതയുടെ مَسَّتْهُمْ അവരെ ബാധിച്ച, സ്പർശിച്ച إِذَا لَهُمْ അപ്പോൾ അവർക്ക് (ഉണ്ടായിരിക്കും) مَكْرٌ ഒരു തന്ത്രം (കുത്തിത്തിരിപ്പ്- വഞ്ചന) فِي آيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളിൽ قُلِ പറയുക اللَّهُ أَسْرَعُ അല്ലാഹു അതി (കൂടുതൽ) വേഗതയുള്ളവനാണ് مَكْرًا തന്ത്രം, തന്ത്രത്തിൽ إِنَّ رُسُلَنَا നിശ്ചയമായും നമ്മുടെ ദൂതൻമാർ يَكْتُبُونَ അവർ എഴുതുന്നു, രേഖപ്പെടുത്തുന്നു مَا تَمْكُرُونَ നിങ്ങൾ തന്ത്രം പ്രവർത്തിക്കുന്നത്.

---

മനുഷ്യരിൽ പൊതുവെ കാണുന്ന മറ്റൊരു ദുഃസ്വഭാവമാണ് ഈ വചനം ചൂണ്ടിക്കാട്ടുന്നത്. അതായത്, വല്ല കഷ്ടതയോ വിഷമമോ ബാധിച്ചുകഴിഞ്ഞശേഷം അല്ലാഹു വല്ല അനുഗ്രഹവും ചെയ്തുകൊടുത്താൽ, അതിന് നന്ദി കാണിക്കാതെ ഏതെങ്കിലും തരത്തിൽ നന്ദികേട് കാണിക്കുക. ഉദാഹരണമായി: കഠിനമായ ഒരു വരൾച്ചയോ ക്ഷാമമോ പിടിപെട്ടശേഷം, നല്ല മഴ വർഷിച്ചു ഭൂമിയിൽ വിളകൾ അഭിവൃദ്ധിപ്പെട്ടുവെന്ന് വിചാരിക്കുക. അത് തങ്ങളുടെ ദൈവങ്ങൾ കനിഞ്ഞതുകൊണ്ടാണെന്ന് പറയും ഒരു കൂട്ടർ. ചിലർ തങ്ങൾ വിളിച്ചു തേടാറുള്ള മഹാത്മാക്കളുടെ ബർക്കത്തായി അതിനെ വിശേഷിപ്പിക്കും. ഇന്നിന്ന നേർച്ചവഴിപാടുകളും ചടങ്ങുകളും നടത്തിയതുകൊണ്ടാണെന്ന് വേറെ ചിലരും, ഇന്ന നക്ഷത്രവും രാശിയും യോജിച്ചതുകൊണ്ടാണെന്നും, പ്രകൃതി കനിഞ്ഞതാണെന്നും മറ്റും വേറെയും ചിലർ. ചുരുക്കത്തിൽ, അത് അല്ലാഹു നൽകിയ ഒരനുഗ്രഹമാണെന്നോ അതിന് നന്ദി കാണിക്കുകയാണ് വേണ്ടതെന്നോ ഉള്ള ബോധം മിക്കവർക്കും ഉണ്ടായിരിക്കുകയില്ല.

ഇങ്ങിനെയുള്ളവരെ അല്ലാഹു താക്കീത് ചെയ്യുന്നു: അല്ലാഹുവിന് അതിവേഗം തന്ത്രം നടത്തുവാൻ കഴിയും, എന്റെ ദൂതൻമാർ – മലക്കുകൾ – നിങ്ങളുടെ അത്തരം കുതന്ത്രങ്ങളെല്ലാം രേഖപ്പെടുത്തിവെക്കുന്നുണ്ട് എന്ന്. അതായത്, നിങ്ങളുടെ ആ കുതന്ത്രങ്ങൾക്ക് അതിനെക്കാൾ വേഗതയിലും ശക്തിയിലും തന്ത്രപരമായ നടപടികൾ സ്വീകരിക്കുവാൻ അല്ലാഹുവിനു കഴിയും. പക്ഷേ, തൽക്കാലം അവൻ നടപടിയൊന്നും എടു

ക്കാതെ വിടുകയാണ് ചെയ്യുന്നത്. എന്നുവെച്ച് നിങ്ങൾ രക്ഷപ്പെടുമെന്ന് കരുതേണ്ട. പരലോകത്ത് വെച്ച് നിങ്ങളുടെമേൽ നടപടി എടുക്കുകതന്നെ ചെയ്യും. ഇത് ഓർമയിലിരിക്കട്ടെ ! എന്നു താൽപര്യം.

هُوَ ٱلَّذِى يُسَيِّرُكُمْ فِى ٱلْبَرِّ وَٱلْبَحْرِ ۖ

**《22》 അവനത്രെ, കരയിലും, കടലിലും, നിങ്ങളെ നടത്തുന്നവൻ.**

حَتَّىٰٓ إِذَا كُنتُمْ فِى ٱلْفُلْكِ وَجَرَيْنَ بِهِم بِرِيحٍ طَيِّبَةٍ وَفَرِحُوا۟ بِهَا جَآءَتْهَا رِيحٌ عَاصِفٌ وَجَآءَهُمُ ٱلْمَوْجُ مِن كُلِّ مَكَانٍ وَظَنُّوٓا۟ أَنَّهُمْ أُحِيطَ بِهِمْ ۙ دَعَوُا۟ ٱللَّهَ مُخْلِصِينَ لَهُ ٱلدِّينَ

**അങ്ങനെ, നിങ്ങൾ കപ്പലുകളിലായിരിക്കുമ്പോൾ, നല്ല (അനുകൂലമുള്ള) തായ ഒരു കാറ്റ് നിമിത്തം അവ അവരെ (യാത്രക്കാരെ)യും കൊണ്ട് സഞ്ചരിക്കുകയും, അവരതിൽ സന്തോഷമടയുകയും (ചെയ്യുമ്പോൾ), (അതാ) അവർക്ക് ഒരു കൊടുങ്കാറ്റ് വന്നെത്തി! നാനാഭാഗത്തുനിന്നും അവർക്ക് തിരമാല വന്നെത്തുകയും ചെയ്തു ; തങ്ങൾ വലയം ചെയ്യപ്പെട്ടു (നാശത്തിലകപ്പെട്ടു) വെന്ന് അവർ ധരിക്കുകയും ചെയ്തു. (അപ്പോൾ) കീഴ്വണക്കം അല്ലാഹുവിന് നിഷ്കളങ്കമാക്കിയവരായിക്കൊണ്ട് അവർ അവനെ വിളി(ച്ചു പ്രാർത്ഥി) ക്കുകയായി:**

لَئِنْ أَنجَيْتَنَا مِنْ هَـٰذِهِۦ لَنَكُونَنَّ مِنَ ٱلشَّـٰكِرِينَ ﴿٢٢﴾

**'ഇതിൽ നിന്ന് ഞങ്ങളെ നീ രക്ഷപ്പെടുത്തിത്തരുന്ന പക്ഷം, തീർച്ചയായും ഞങ്ങൾ നന്ദി കാണിക്കുന്നവരുടെ കൂട്ടത്തിലായിരിക്കുകതന്നെ ചെയ്യും. '**

---

《22》 هُوَ അവനത്രെ الَّذِي يُسَيِّرُكُمْ നിങ്ങളെ നടത്തുന്നവൻ, സഞ്ചരിപ്പിക്കുന്നവൻ فِي الْبَرِّ കരയിൽ وَالْبَحْرِ കടലിലും حَتَّى അങ്ങനെ, (ഇതു) വരെ إِذَا كُنتُمْ നിങ്ങൾ ആയിരുന്നാൽ, ആയിരിക്കുമ്പോൾ فِي الْفُلْكِ കപ്പലുകളിൽ وَجَرَيْنَ അവ നടക്കുക (സഞ്ചരിക്കുക)യും بِهِمْ അവരെയും കൊണ്ട്, അവരുമായി بِرِيحٍ ഒരു കാറ്റ് കൊണ്ട്, കാറ്റോടെ, കാറ്റു നിമിത്തം طَيِّبَةٍ നല്ലതായ, വിശിഷ്ടമായ وَفَرِحُوا അവർ സന്തോഷം കൊള്ളുകയും بِهَا അതിൽ. അതിനെപ്പറ്റി جَاءَتْهَا അവർക്ക് വരുന്നു, വന്നെത്തി رِيحٌ ഒരു കാറ്റ് عَاصِفٌ കഠിനമായ, ഉഗ്രമായ, കടുത്ത وَجَاءَهُمُ അവർക്ക് വരുകയും ചെയ്തു الْمَوْجُ തിര, തിരമാല, അല مِن كُلِّ مَكَانٍ എല്ലാ സ്ഥലത്തു നിന്നും (നാനാ ഭാഗത്തുനിന്നും) وَظَنُّوا അവർ ധരിക്കുക (കരുതുക) യും ചെയ്തു أَنَّهُمْ

دَعَوُا (എന്ന്) തങ്ങള്‍ വലയം ചെയ്യപ്പെട്ടിരിക്കുന്നു أُحِيطَ بِهِمْ തങ്ങള്‍ (ആകുന്നു) എന്ന് مُخْلِصِينَ അല്ലാഹുവിനോട് അല്ലാഹുവിനെ, اللَّهَ പ്രാര്‍ത്ഥിക്കുകയായി, അവര്‍ വിളിച്ചു, لَهُ അവന് الدِّينَ കീഴ്‌വണക്കം, തനിച്ചാക്കി (നിഷ്കളങ്ക - മാത്രമാക്കി) യവരായിട്ട് لَئِنْ أَنجَيْتَنَا തീര്‍ച്ചയായും ഞങ്ങളെ നീ രക്ഷപ്പെടുത്തുന്ന നടപടി, അനുസരണം, മതം لَنَكُونَنَّ ഞങ്ങള്‍ ആയിരിക്കുക തന്നെ ചെയ്യും مِنْ هَٰذِهِ ഇതില്‍ നിന്ന് പക്ഷം مِنَ الشَّاكِرِينَ നന്ദി ചെയ്യുന്നവരില്‍ (പെട്ടവര്‍)

فَلَمَّآ أَنجَىٰهُمْ إِذَا هُمْ يَبْغُونَ فِى ٱلْأَرْضِ بِغَيْرِ ٱلْحَقِّ ۗ يَٰٓأَيُّهَا ٱلنَّاسُ إِنَّمَا بَغْيُكُمْ عَلَىٰٓ أَنفُسِكُم ۖ مَّتَٰعَ ٱلْحَيَوٰةِ ٱلدُّنْيَا ۖ ثُمَّ إِلَيْنَا مَرْجِعُكُمْ فَنُنَبِّئُكُم بِمَا كُنتُمْ تَعْمَلُونَ ﴿٢٣﴾

**﴾23﴿ എന്നിട്ട്, അവരെ അവന്‍ രക്ഷപ്പെടുത്തിയപ്പോഴോ, അപ്പോഴതാ, അവര്‍ ന്യായമില്ലാതെ ഭൂമിയില്‍ ക്രമം തെറ്റിക്കൊണ്ടിരിക്കുന്നു!**

**ഹേ, മനുഷ്യരേ, നിങ്ങളുടെ ക്രമം തെറ്റല്‍ നിങ്ങളുടെ സ്വന്തങ്ങള്‍ക്കെതിരെത്തന്നെയായിരിക്കും (ഭവിക്കുന്നത്). (അതെ) ഐഹിക ജീവിതത്തിന്റെ (താല്‍ക്കാലിക) സുഖാനുഭവം! പിന്നീട്, നമ്മിലേക്കാണ് നിങ്ങളുടെ മടങ്ങിവരവ്; അപ്പോള്‍, നിങ്ങള്‍ പ്രവര്‍ത്തിച്ചുകൊണ്ടിരുന്നതിനെപ്പറ്റി നാം നിങ്ങളെ ബോധ്യപ്പെടുത്തുന്നതാണ്.**

﴾23﴿ فَلَمَّا أَنجَاهُمْ എന്നിട്ട് (എന്നാല്‍) അവരെ അവന്‍ രക്ഷപ്പെടുത്തിയപ്പോള്‍ إِذَا هُمْ അപ്പോള്‍ (അതാ) അവര്‍ يَبْغُونَ ക്രമം തെറ്റുന്നു, അക്രമം ചെയ്യുന്നു, അതിരു വിടുന്നു فِي الأَرْضِ ഭൂമിയില്‍ بِغَيْرِ الْحَقِّ ന്യായം (കാര്യം- അവകാശം) ഇല്ലാതെ يَا أَيُّهَا النَّاسُ ഹേ, മനുഷ്യരേ إِنَّمَا بَغْيُكُمْ നിങ്ങളുടെ ക്രമം തെറ്റല്‍, അക്രമം, ധിക്കാരം (തന്നെ - മാത്രം) عَلَىٰ أَنفُسِكُمْ നിങ്ങളുടെ സ്വന്തങ്ങള്‍ക്കെതിരെ, നിങ്ങളുടെ സ്വന്തം പേരില്‍ (മാത്രം- തന്നെ) مَتَاعَ സുഖഭോഗം, ഉപകരണം, സുഖാനുഭവം الْحَيَاةِ ജീവിതത്തിന്റെ الدُّنْيَا ദുന്‍യാവിന്റെ, ഐഹിക ثُمَّ إِلَيْنَا പിന്നെ നമ്മിലേക്കാണ് مَرْجِعُكُمْ നിങ്ങളുടെ മടക്കം, മടങ്ങി വരവ് فَنُنَبِّئُكُمْ അപ്പോള്‍ നാം നിങ്ങളെ ബോധ്യപ്പെടുത്തും, വിവരമറിയിക്കും بِمَا كُنتُمْ നിങ്ങള്‍ ആയിരുന്നതിനെപ്പറ്റി تَعْمَلُونَ നിങ്ങള്‍ പ്രവര്‍ത്തിക്കും

മനുഷ്യന്റെ നന്ദികേടിനെക്കുറിച്ചും, അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളില്‍ അവര്‍ കുതന്ത്രം നടത്തുന്നതിനെക്കുറിച്ചും കഴിഞ്ഞ വചനത്തില്‍ പ്രസ്താവിച്ചു. അതിന് നല്ലൊരു ഉദാഹരണം ഈ വചനങ്ങളില്‍ അടങ്ങിയിരിക്കുന്നു. കേവലം സാങ്കല്‍പികമായ ഒരു ഉദാഹരണമല്ല- മനുഷ്യരില്‍ നടന്നുകൊണ്ടിരിക്കുന്നതും, ഒരു വ്യാഖ്യാന

ത്തിന്റെയോ വിശദീകരണത്തിന്റെയോ സഹായംകൂടാതെത്തന്നെ മനസ്സിലാകുന്നതുമായ ഒരു ഉദാഹരണമത്രെ– അത്. ബഹുദൈവ വിശ്വാസികളിൽ മാത്രമല്ല, ദൈവ നിഷേധികളിൽപോലും ലോക നിയന്താവായ അല്ലാഹുവിന് മാത്രമെ മനുഷ്യന് യഥാർത്ഥത്തിൽ സഹായം നൽകുവാൻ കഴിവുള്ളൂവെന്ന ബോധം ഒളിഞ്ഞിരിപ്പുണ്ടെന്ന് മനസ്സിലാക്കാവുന്ന ഒരു ഉദാഹരണം കൂടിയാണിത്. തനി ഭൗതിക വാദികളായ ആളുകൾപോലും അല്ലാഹു ഈ ഉദാഹരണത്തിൽ പ്രസ്താവിച്ചതുപോലെയുള്ള വല്ല അത്യാപത്തിലും അകപ്പെട്ടു ഗതിമുട്ടുമ്പോൾ 'ദൈവമേ, ഈശ്വരാ, പടച്ചവനേ' എന്നും മറ്റും വിളിച്ചു നിലവിളിക്കുന്നതും, മേൽപോട്ട് കൈനീട്ടി രക്ഷക്കായി പ്രാർത്ഥിക്കുന്നതും ദുർലഭമല്ല.

സഅ്ദുബ്നുഅബീവക്കാസ് (റ) പ്രസ്താവിച്ചതായി, അബൂദാവൂദ്, നസാഈ (റ) മുതലായവർ ഉദ്ധരിച്ച ഒരു സംഭവത്തിന്റെ ചുരുക്കം ഇങ്ങിനെയാണ്: മക്കാ വിജയം ഉണ്ടായപ്പോൾ, നബിﷺയിൽ നിന്ന് രക്ഷപ്പെടുവാൻവേണ്ടി ഇക്‌രിമത്തുബ്നു അബീജഹൽ (റ) സ്ഥലം വിട്ടോടിപ്പോയി. അദ്ദേഹം കപ്പൽകയറി യാത്രയായി. ഒരു കൊടുങ്കാറ്റു ബാധിച്ചു. കപ്പലിലുള്ള ഉദ്യോഗസ്ഥൻമാർ കപ്പൽ യാത്രക്കാരോട് പറഞ്ഞു : 'നിങ്ങൾ നിഷ്കളങ്കമായി പ്രാർത്ഥന ചെയ്യുവിൻ. ഇപ്പോൾ നിങ്ങളുടെ ദൈവങ്ങളൊന്നും ഉപകരിക്കുന്നതല്ല. ' അപ്പോൾ, ഇക്‌രിമഃ (റ) പറഞ്ഞു: 'നിഷ്കളങ്കതയല്ലാതെ (അല്ലാഹുവിനെ മാത്രം വിളിച്ചു പ്രാർത്ഥിക്കലല്ലാതെ) സമുദ്രത്തിൽ വെച്ച് എന്നെ രക്ഷപ്പെടുത്തുകയില്ലെങ്കിൽ, കരയിൽവെച്ചും അതല്ലാതെ എന്നെ രക്ഷപ്പെടുത്തുന്നതല്ല. അല്ലാഹുവേ! നിന്നോട് ഞാൻ കരാർ ചെയ്യുന്നു: എന്നെ നീ ഇതിൽ നിന്ന് രക്ഷപ്പെടുത്തിയാൽ ഞാൻ മുഹമ്മദിന്റെ അടുക്കൽ ചെന്നു എന്റെ കൈ അദ്ദേഹത്തിന്റെ കൈയിൽ വെക്കുന്നതാകുന്നു. (ഞാൻ മുസ്‌ലിമായി പ്രതിജ്ഞ നൽകാം) അദ്ദേഹം മാപ്പ് നൽകുന്നവനും , മാന്യനുമായിട്ടാണ് ഞാൻ കാണുന്നത്.' അനന്തരം അദ്ദേഹം മടങ്ങിവന്ന് മുസ്‌ലിമായി.

വിഗ്രഹാരാധകരായ ആ മുശ്‌രിക്കുകൾപോലും അത്യാപത്ത് വരുമ്പോൾ, രക്ഷക്കു വേണ്ടി പ്രാർത്ഥിക്കുന്നത് അല്ലാഹുവിനോടായിരിക്കുമെന്നും, ആ സമയത്ത് മറ്റാരെയും വിളിച്ചു പ്രാർത്ഥിക്കുകയില്ലെന്നുമാണല്ലോ അല്ലാഹു ഈ വചനത്തിൽ പ്രസ്താവിച്ചത്. എന്നാൽ, മരണപ്പെട്ടവരോ ജീവിച്ചിരിക്കുന്നവരോ ആയ ചില മഹാത്മാക്കളെ വിളിച്ചു പ്രാർത്ഥിക്കുന്നതിന് – പ്രാർത്ഥന (دعاء) എന്നല്ലാതെ വേറൊരു പേർ പറഞ്ഞുകൊണ്ട്– ഇസ്‌ലാമിന്റെ അംഗീകാരമുണ്ടെന്ന് കരുതിവശായ ചില മുസ്‌ലിംകളുടെ സ്ഥിതി, ആ മുശ്‌രിക്കുകളെക്കാൾ വളരെ ശോചനീയമാണെന്ന് അത്യധികം വ്യസനത്തോടു കൂടി പറയേണ്ടിയിരിക്കുന്നു. കാരണം, സാധാരണഗതിയിൽ ഇവർ പ്രാർത്ഥനകൾ ചെയ്യാറുള്ളത് അല്ലാഹുവിനോടായിരിക്കുമെങ്കിലും ആപത്തുകൾ നേരിടുമ്പോൾ, അല്ലാഹുവിനെ വിട്ടേച്ച് ആ മഹാത്മാക്കളെയായിരിക്കും ഇവർ വിളിച്ചു പ്രാർത്ഥിക്കുക. ഇതു സംബന്ധിച്ച് അല്ലാമാ ആലൂസീ (റ) അദ്ദേഹത്തിന്റെ 'റൂഹുൽ മആനീ' എന്ന തഫ്സീറിൽ പ്രസ്താവിച്ച ഒരു പ്രസ്താവന ഇവിടെ സ്മർത്തവ്യമത്രെ . അതിന്റെ ചുരുക്കം ഇങ്ങിനെ ഉദ്ധരിക്കാം : '......ഏതായാലും, ആ സന്ദർഭത്തിൽ മുശ്‌രിക്കുകൾ അല്ലാഹുവിനെയല്ലാതെ വിളിച്ചു പ്രാർത്ഥിക്കുകയില്ലെന്നാണ് ഈ ആയത്ത് കാട്ടിത്തരുന്നത്. നിനക്കറിയാം: ഇന്നു മനുഷ്യർ, അവർക്ക് കരയിലോ കടലിലോ വെച്ച് വല്ല അപായവും നേരിട്ടാൽ, ഉപകാരവും ഉപദ്രവവും ചെയ്യാത്തവരും, കാണുകയും കേൾക്കുകയും ചെയ്യാത്തവരുമായ ആളുകളെയാണ് വിളിക്കുകയെന്ന്. ചിലർ ഖിദ്വ്ർ, ഇൽയാസ് (അ) എന്നിവരെയും, ചിലർ വേറെ ചിലരെയും , മറ്റുചിലർ ഏതെങ്കിലും ഇമാമിനെയോ അല്ലെങ്കിൽ ശൈഖിനെയോ ആയിരിക്കും വിളിക്കുക. അല്ലാഹുവിനോട് ഭക്തി അർപ്പിച്ചുകൊണ്ട്

പ്രാർത്ഥിക്കുന്നവരും, ആ വിചാരം മനസ്സിൽ തോന്നുന്നവരും കുറവായിരിക്കും. അപ്പോൾ, ഈ രണ്ടു കൂട്ടരിൽ ആരാണ് കൂടുതൽ നേർമാർഗികളെന്ന് ആലോചിച്ചുനോക്കുക! അല്ലാഹുവിൽ ശരണം!' ഇതേ സാരത്തിലുള്ള ഒരു പ്രസ്താവന അല്ലാമാ ശൗകാനീ (റ) അദ്ദേഹത്തിന്റെ 'ഫത്ഹുൽ ക്വദീറി' ലും പ്രസ്താവിച്ചുകാണാം. എന്നിട്ടദ്ദേഹം പറയുകയാണ് : 'ഈ പൈശാചിക വിശ്വാസം അവരെ എവിടെ എത്തിച്ചുവെന്നും, അവർ എവിടെ എത്തിയെന്നും, ആലോചിച്ചുനോക്കുക!'

يَا أَيُّهَا النَّاسُ إِنَّمَا بَغْيُكُمْ عَلَى أَنفُسِكُم (ഹേ, മനുഷ്യരേ, നിങ്ങളുടെ ക്രമം തെറ്റൽ - ധിക്കാരം - നിങ്ങൾക്കെതിരിൽതന്നെയായിരിക്കും ഭവിക്കുക) എന്ന വാക്യത്തിലെ താക്കീത് വളരെ ശ്രദ്ധാപൂർവ്വം മനസ്സിരുത്തേണ്ട ഒരു താക്കീതത്രെ. പാപങ്ങളിലും, അക്രമങ്ങളിലും അതിരുകവിയുന്ന ധിക്കാരികൾ പരലോകശിക്ഷക്ക് പുറമേ ഇഹത്തിൽവെച്ച് തന്നെ അതിന്റെ തിരിച്ചടിയെ നേരിടേണ്ടിവരുമെന്നാണ് അതിലെ സൂചന. അധികാരവും, സ്വാധീനവും നിമിത്തം തോന്നിയവാസത്തിലും അക്രമത്തിലും അതിരുകവിഞ്ഞ ധിക്കാരികൾ ഈ ജീവിതത്തിൽ വെച്ചുതന്നെ അതിന്റെ തിരിച്ചടി അനുഭവിച്ചതിന്റെ എത്രയോ ഉദാഹരണങ്ങൾ ചരിത്രഗ്രന്ഥങ്ങളിൽ കാണാവുന്നതാകുന്നു. ഇമാം അഹ്മദ്, ബുഖാരീ (റ) മുതലായവർ ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം സ്മരണീയമാണ്; 'പാപം ചെയ്തവന് പരലോകത്തുവെച്ച് നൽകുവാൻ കരുതിവെക്കപ്പെട്ട ശിക്ഷക്കുപുറമെ, ഇഹത്തിൽവെച്ചുതന്നെ ശിക്ഷ നൽകപ്പെടുവാൻ ധിക്കാരത്തെക്കാളും , കുടുംബബന്ധം മുറിക്കലിനെക്കാളും അവകാശപ്പെട്ടതായി മറ്റൊന്നില്ല.' അബൂശൈഖ്, ഖത്വീബ്, അബൂനുഅയ്മ്, ദൈലമി(റ) എന്നിവർ ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇതാണ്: 'മൂന്നു കാര്യങ്ങൾ അവയുടെ ആൾക്കാരിൽ തന്നെ തിരിച്ചടിക്കുന്നതാണ്; അതായത്: കുതന്ത്രവും, (പ്രതിജ്ഞ) ലംഘനവും, ധിക്കാരവും ( المكر والنكث والبغى ). പിന്നീട് (ഈ മൂന്നിനും തെളിവായിക്കൊണ്ട്) നബിﷺ ഈ ക്വുർആൻ വചനങ്ങൾ ഓതുകയും ചെയ്തു: يَا أَيُّهَا النَّاسُ.... (ഹേ , മനുഷ്യരേ, നിങ്ങളുടെ ധിക്കാരം നിങ്ങളുടെ സ്വന്തങ്ങൾക്കെതിരിൽ തന്നെയായിരിക്കും) وَلاَ يَحِيقُ الْمَكْرُ السَّيِّئُ إِلاَّ بِأَهْلِهِ (ദുഷിച്ച കുതന്ത്രം അതിന്റെ ആൾക്കാരിലല്ലാതെ വന്നു ഭവിക്കുകയില്ല . (35 : 43), فَمَن نَّكَثَ فَإِنَّمَا يَنكُثُ عَلَى نَفْسِهِ(ആരെങ്കിലും പ്രതിജ്ഞ ലംഘിച്ചാൽ, അവൻ തനിക്കെതിരായിത്തന്നെയാണ് ലംഘിക്കുന്നത്. (48 : 10).

إِنَّمَا مَثَلُ ٱلْحَيَوٰةِ ٱلدُّنْيَا كَمَآءٍ أَنزَلْنَٰهُ مِنَ ٱلسَّمَآءِ فَٱخْتَلَطَ بِهِۦ نَبَاتُ ٱلْأَرْضِ مِمَّا يَأْكُلُ ٱلنَّاسُ وَٱلْأَنْعَٰمُ

**《24》 ഐഹിക ജീവിതത്തിന്റെ ഉദാഹരണം, ആകാശത്തു നിന്ന് നാം ഇറക്കിയ ഒരു വെള്ളം പോലെ മാത്രമാകുന്നു. എന്നിട്ട്, മനുഷ്യരും കാലികളും ഭക്ഷിക്കുന്ന തരത്തിലുള്ള ഭൂമിയിലെ ചെടി (കൾ) അതുമൂലം ഇടകലർന്നു.**

**അങ്ങനെ, ഭൂമി അതിന്റെ മോടി സ്വീകരിക്കുകയും, അത് അലങ്കൃത**

حَتَّىٰٓ إِذَآ أَخَذَتِ ٱلْأَرْضُ زُخْرُفَهَا وَٱزَّيَّنَتْ وَظَنَّ أَهْلُهَآ أَنَّهُمْ قَـٰدِرُونَ عَلَيْهَآ أَتَىٰهَآ أَمْرُنَا لَيْلًا أَوْ نَهَارًا

മാകുകയും ചെയ്തപ്പോൾ, തങ്ങൾ അതി (ന്റെ ഉപയോഗമെടുക്കുന്നതി) നു കഴിവുള്ളവരാണെന്ന് അതിലെ ആൾക്കാർ ധരിക്കുകയും ചെയ്ത (പ്പോൾ), രാത്രിയിലോ പകലിലോ അതിന് നമ്മുടെ കൽപന വന്നെത്തി.

فَجَعَلْنَـٰهَا حَصِيدًا كَأَن لَّمْ تَغْنَ بِٱلْأَمْسِ ۚ كَذَٰلِكَ نُفَصِّلُ ٱلْـَٔايَـٰتِ لِقَوْمٍ يَتَفَكَّرُونَ ﴿٢٤﴾

അങ്ങനെ, നാം അതിനെ (അതിലെ വിളയെ) കൊയ്തെടുക്കപ്പെട്ടതു (പോലെ) - തലേദിവസം അത് ഉണ്ടായിരുന്നിട്ടില്ലാത്തതുപോലെ - ആക്കിത്തീർത്തു. അപ്രകാരം, ചിന്തിക്കുന്ന ജനങ്ങൾക്കുവേണ്ടി നാം 'ആയത്തു' [ദൃഷ്ടാന്തം]കൾ വിശദീകരിക്കുന്നു.

---

﴿24﴾ إِنَّمَا നിശ്ചയമായും തന്നെ (മാത്രം) مَثَلُ ഉദാഹരണം, ഉപമ الْحَيَاةِ ജീവിതത്തിന്റെ الدُّنْيَا ദുൻയാവിന്റെ (ഐഹിക) كَمَاءٍ ഒരു വെള്ളം (ജലം) പോലെയാണ് أَنْزَلْنَاهُ നാം അതിനെ ഇറക്കി, ഇറക്കിയ مِنَ السَّمَاءِ ആകാശത്ത് നിന്ന് فَاخْتَلَطَ എന്നിട്ട് കലർന്നു بِهِ അതുമൂലം نَبَاتُ ചെടി(കൾ) الْأَرْضِ ഭൂമിയിലെ مِمَّا يَأْكُلُ തിന്നുന്നതിൽപെട്ട (ഭക്ഷിക്കുന്ന തരത്തിലുള്ള) النَّاسُ മനുഷ്യർ وَالْأَنْعَامُ കാലികളും حَتَّىٰ വരെ(ഓളം), അങ്ങിനെ إِذَا أَخَذَتِ എടുത്തപ്പോൾ, സ്വീകരിച്ചപ്പോൾ الْأَرْضُ ഭൂമി زُخْرُفَهَا അതിന്റെ മോടി وَازَّيَّنَتْ അത് അലങ്കൃതമാക്കുക (ഭംഗിയാക്കുക) യും وَظَنَّ കരുതുകയും, ധരിക്കുകയും أَهْلُهَا അതിന്റെ ആൾക്കാർ أَنَّهُمْ അവർ എന്ന് قَادِرُونَ കഴിവുള്ളവരാണ് (എന്ന്) عَلَيْهَا അതിൻമേൽ, അതിന് أَتَاهَا അതിന് വന്നു (എത്തി) أَمْرُنَا നമ്മുടെ കൽപന لَيْلًا രാത്രി أَوْ نَهَارًا അല്ലെങ്കിൽ പകൽ فَجَعَلْنَاهَا എന്നിട്ട് (അങ്ങിനെ) നാം അതിനെയാക്കി حَصِيدًا കൊയ്തെടുക്കപ്പെട്ടത് كَأَنْ لَمْ تَغْنَ അത് ധന്യമാകാത്ത (ഉണ്ടാവാത്ത) പോലെ بِالْأَمْسِ ഇന്നലെ, തലേന്ന് كَذَٰلِكَ അപ്രകാരം, അതുപോലെ نُفَصِّلُ നാം വിശദീകരിക്കുന്നു الْآيَاتِ ആയത്തുകൾ, ലക്ഷ്യങ്ങളെ, ദൃഷ്ടാന്തങ്ങളെ لِقَوْمٍ ഒരു ജനതക്ക്, ജനങ്ങൾക്ക് يَتَفَكَّرُونَ ചിന്തിക്കുന്ന, ഉറ്റാലോചിക്കുന്ന

---

ആകാശത്ത് നിന്ന് ഒരു മഴ പെയ്തു ഭൂമിയിൽ നാനാതരം സസ്യലതാദികൾ തഴച്ചു വളരുകയും, ഭൂമിക്ക് ഭംഗിയും മോടിയും കൂടുകയും, ഫലമെടുക്കുമാറായെന്ന് ഉടമസ്ഥൻമാർ കരുതിക്കൊണ്ടിരിക്കുകയും ചെയ്തഘട്ടത്തിൽ, ഓർക്കാപുറത്ത് പെട്ടെന്ന് വല്ല അത്യാഹിതവും ബാധിച്ചു- അവിടെ മുമ്പ് വിളയൊന്നും ഉണ്ടായിരുന്നില്ലെന്ന് തോന്നുമാറ്- അതിലെ വിള മുഴുവൻ നശിച്ചുപോയി. ഇതുപോലെയാണ് ഐഹികജീവിതത്തിന്റെ സ്ഥിതി. സുഖസൗകര്യങ്ങളും അലങ്കാരഭൂഷണങ്ങളും കൺമുമ്പിൽ കാണുമ്പോൾ അത് വളരെ ആകർഷകവും കാമ്യവുമായിത്തോന്നും. സമ്പൂർണമാണ്, ശാശ്വ

തമാണ് എന്നൊക്കെ ആൾക്കാർ കരുതിക്കൊണ്ടിരിക്കെ, പെട്ടെന്നൊരിക്കൽ അതെല്ലാം അപ്പാടെ നഷ്ടപ്പെട്ടുപോകുകയായി. ഒന്നുകിൽ വിഭവങ്ങളും സമ്പത്തും നശിക്കുന്നു, അല്ലെങ്കിൽ ഉടമസ്ഥൻ നശിക്കുന്നു. രണ്ടായാലും ഫലം ഒന്നാണല്ലോ. ഐഹികമായ സുഖസൗകര്യങ്ങൾ എത്ര മഹത്തരമായിരുന്നാലും അതിന് നിലനിൽപില്ല. താൽക്കാലികവും നശ്വരവുമാണത്. ആകയാൽ അതിന് അമിതമായ വില കൽപിക്കുകയോ, അതിനുവേണ്ടി അനശ്വരവും അത്യുത്തമവുമായ പരലോകജീവിതം നഷ്ടപ്പെടുത്തുകയോ ചെയ്യരുത് എന്ന് സാരം. ഐഹികജീവിതത്തിന്റെ സ്ഥിതി ഇതാണെങ്കിൽ, പ്രാധാന്യം കൽപിക്കേണ്ടുന്ന ജീവിതം ഏതാണെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

وَٱللَّهُ يَدۡعُوٓاْ إِلَىٰ دَارِ ٱلسَّلَٰمِ وَيَهۡدِي مَن يَشَآءُ إِلَىٰ صِرَٰطٖ مُّسۡتَقِيمٖ ﴿٢٥﴾

**《25》 അല്ലാഹുവാകട്ടെ, ശാന്തിയുടെ ഭവനത്തിലേക്ക് ക്ഷണിക്കുന്നു. അവൻ ഉദ്ദേശിക്കുന്നവരെ അവൻ ചൊവ്വായ പാതയിലേക്ക് വഴി ചേർക്കുകയും ചെയ്യുന്നു.**

《25》 وَاللَّهُ അല്ലാഹു, അല്ലാഹുവാകട്ടെ يَدْعُو അവൻ ക്ഷണിക്കുന്നു, വിളിക്കുന്നു إِلَى دَارِ ഭവനത്തിലേക്ക്, വീട്ടിലേക്ക് السَّلَامِ ശാന്തിയുടെ , സമാധാനത്തിന്റെ وَيَهْدِي അവൻ വഴി ചേർക്കുന്നു (കാട്ടുന്നു), സൻമാർഗം നൽകുന്നു مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ, ഉദ്ദേശിക്കുന്നവർക്ക് إِلَى صِرَاطٍ പാതയിലേക്ക്, വഴിയിലേക്ക് مُسْتَقِيمٍ ചൊവ്വായ, നേരെയുള്ള

നാശം ഭവിക്കാത്ത, ആപത്തും കാലദോഷവും ബാധിക്കാത്ത, അവർണനീയമായ സുഖസൗകര്യങ്ങളോടുകൂടി കാലാകാലം നിലനിൽക്കുന്ന ഭവനത്തിലേക്കാണ്- അതെ, സമാധാനവും ശാന്തിയുമേകുന്ന സ്വർഗലോക ജീവിതത്തിലേക്കാണ്- അല്ലാഹു മനുഷ്യരെ ക്ഷണിക്കുന്നത്. അതാണ് ഏതു നിലക്കും ഈ ജീവിതത്തെക്കാൾ ഉത്തമവും ശേഷിക്കുന്നതും. അത് നേടാനായിരിക്കണം മത്സരം. (وَفِي ذَٰلِكَ فَلْيَتَنَافَسِ الْمُتَنَافِسُونَ).

അല്ലാഹു ഉദ്ദേശിക്കുന്നവരെ അവൻ നേരായ പാതയിലേക്ക് വഴികാട്ടുന്നുവെന്ന് പറഞ്ഞതിന്റെ അർത്ഥം , ഒരു വ്യവസ്ഥയും അടിസ്ഥാനവുമില്ലാതെ കുറേ ആളുകളെ ചീത്തപ്പെട്ടവരും., കുറേ ആളുകളെ നല്ലവരും ആക്കിവിടുമെന്നല്ലെന്നും, അവൻ നിശ്ചയിച്ചറിയിച്ചുകൊടുത്ത സൽപാതയിൽ ചരിക്കുവാൻ തയ്യാറുള്ളവരെ സൻമാർഗികളും നല്ലവരും, തയ്യാറില്ലാത്തവരെ ചീത്തപ്പെട്ടവരും ദുർമാർഗികളും ആക്കുകയാണവൻ ചെയ്യുകയെന്നും ഒന്നിലധികം സ്ഥലങ്ങളിൽ നാം മുമ്പ് ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

لِّلَّذِينَ أَحۡسَنُواْ ٱلۡحُسۡنَىٰ وَزِيَادَةٞۖ وَلَا يَرۡهَقُ وُجُوهَهُمۡ قَتَرٞ وَلَا ذِلَّةٌۚ أُوْلَٰٓئِكَ أَصۡحَٰبُ ٱلۡجَنَّةِۖ

**《26》 നൻമ ചെയ്തവർക്ക് ഏറ്റവും നല്ലതും [നല്ല പ്രതിഫലവും] കൂടുതലും ഉണ്ടായിരിക്കും. ഇരുളാകട്ടെ, നിന്ദ്യതയാകട്ടെ, അവരുടെ മുഖങ്ങളെ മൂടുകയില്ല. [അവർക്ക് മ്ലാനതയും അപമാനവും ബാധിക്കുകയില്ല] .**

هُمْ فِيهَا خَـٰلِدُونَ ﴿٢٦﴾

അവർ സ്വർഗത്തിന്റെ ആൾക്കാരാകുന്നു ; അവർ അതിൽ നിത്യവാസികളായിരിക്കും.

وَٱلَّذِينَ كَسَبُوا۟ ٱلسَّيِّـَٔاتِ جَزَآءُ سَيِّئَةٍۭ بِمِثْلِهَا وَتَرْهَقُهُمْ ذِلَّةٌ ۖ مَّا لَهُم مِّنَ ٱللَّهِ مِنْ عَاصِمٍ ۖ كَأَنَّمَآ أُغْشِيَتْ وُجُوهُهُمْ قِطَعًا مِّنَ ٱلَّيْلِ مُظْلِمًا ۚ أُو۟لَـٰٓئِكَ أَصْحَـٰبُ ٱلنَّارِ ۖ هُمْ فِيهَا خَـٰلِدُونَ ﴿٢٧﴾

﴾27﴿ തിൻമകൾ സമ്പാദിച്ചുവെച്ചവരാകട്ടെ, തിൻമയുടെ പ്രതിഫലം അതിന് തുല്യമായതുകൊണ്ടായിരിക്കും : നിന്ദ്യത അവരെ മൂടുകയും ചെയ്യും.

അല്ലാഹുവിൽ നിന്ന് അവരെ രക്ഷിക്കുന്ന ഒരാളുമില്ല. ഇരുളടഞ്ഞുകൊണ്ടുളള രാത്രിയിൽ നിന്നും (കുറേ) കഷ്ണങ്ങളാൽ അവരുടെ മുഖങ്ങൾ മൂടിയിടപ്പെട്ടപോലെയിരിക്കും. അക്കൂട്ടർ നരകത്തിന്റെ ആൾക്കാരാകുന്നു; അവരതിൽ നിത്യവാസികളായിരിക്കും.

---

﴾26﴿ لِلَّذِينَ أَحْسَنُوا നൻമ പ്രവർത്തിച്ചവർക്ക് الْحُسْنَى ഏറ്റവും നല്ലത് وَزِيَادَةٌ വർദ്ധനവും, കൂടുതലും وَلَا يَرْهَقُ മൂടുകയുമില്ല, ചേരുകയുമില്ല وُجُوهَهُمْ അവരുടെ മുഖങ്ങളെ قَتَرٌ ഇരുൾ( കറുപ്പ്) പൊടിപടലം وَلَا ذِلَّةٌ നിന്ദ്യതയുമില്ല. أُولَٰئِكَ അക്കൂട്ടർ أَصْحَابُ ആൾക്കാരാണ്, ഉടയവരാണ് الْجَنَّةِ സ്വർഗത്തിന്റെ هُمْ അവർ فِيهَا അതിൽ خَالِدُونَ ശാശ്വതൻമാരാണ്, സ്ഥിരവാസികളാണ്. ﴾27﴿ وَالَّذِينَ كَسَبُوا സമ്പാദിച്ചവർ, ചെയ്തുവെച്ചവർ السَّيِّئَاتِ തിൻമകളെ جَزَاءُ പ്രതിഫലം, കൂലി سَيِّئَةٍ തിൻമയുടെ بِمِثْلِهَا അതുപോലെത്തന്നെ, അതിന് തുല്യമാണ് وَتَرْهَقُهُمْ അവരെ മൂടും, ذِلَّةٌ നിന്ദ്യത, എളിമ مَا لَهُمْ അവർക്കില്ല مِنَ اللَّهِ അല്ലാഹുവിങ്കൽ നിന്ന് مِنْ عَاصِمٍ ഒരു രക്ഷകനും, രക്ഷപ്പെടുത്തുന്ന ഒരാളും كَأَنَّمَا أُغْشِيَتْ മൂടിയിടപ്പെട്ടപോലെ وُجُوهُهُمْ അവരുടെ മുഖങ്ങൾ قِطَعًا കഷ്ണങ്ങൾ, തുണ്ടങ്ങൾ مِنَ اللَّيْلِ രാത്രിയിൽ നിന്നുളള, രാത്രിയുടെ مُظْلِمًا ഇരുളടഞ്ഞ നിലയിൽ أُولَٰئِكَ അക്കൂട്ടർ أَصْحَابُ النَّارِ നരകക്കാരാകുന്നു هُمْ فِيهَا അവർ അതിൽ خَالِدُونَ സ്ഥിരവാസികളാകുന്നു, ശാശ്വതരാണ്

---

دَارُ السلام (സമാധാനത്തിന്റെ ഭവനം) ആകുന്ന സ്വർഗത്തിലേക്കാണ് അല്ലാഹു ജനങ്ങളെ ക്ഷണിക്കുന്നതെന്ന് കഴിഞ്ഞ വചനത്തിൽ പറഞ്ഞു. ആ ഭവനം ആർക്കാണ് ലഭിക്കുകയെന്നും, അവിടെ അവരുടെ സ്ഥിതിയെന്തായിരിക്കുമെന്നും ആദ്യത്തെ വചനത്തിൽ വിവരിക്കുന്നു. തുടർന്നുകൊണ്ട് അല്ലാഹു സദാ താക്കീത് ചെയ്തുകൊണ്ടിരിക്കുന്ന നിന്ദ്യതയുടെ ഭവനമാകുന്ന നരകം ആർക്കാണ് ലഭിക്കുകയെന്നും, അവരുടെ സ്ഥിതി എന്തായിരിക്കമെന്നും രണ്ടാമത്തെ വചനത്തിലും വിവരിക്കുന്നു. ഓരോ നൻമക്കും ചുരുങ്ങിയത് അതിന്റെ പത്തിരട്ടിയും, എഴുനൂറിരട്ടിവരെയും പ്രതിഫലം നൽക

പ്പെടുമെന്നും, അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് അതിലും കൂടുതൽ ഇരട്ടി ലഭിക്കുമെന്നും അല്ലാഹു വാഗ്ദാനം ചെയ്തിട്ടുള്ളതാണ്. (2 : 261) അതാണ് **الحسنى** (ഏറ്റവും നല്ല പ്രതിഫലം) എന്ന വാക്ക് സൂചിപ്പിക്കുന്നത്. ഇരട്ടിക്കണക്കിലും കവിഞ്ഞതും, അതിനെക്കാൾ ഉപരിയായതുമായ വേറെയും മഹത്തായ അനുഗ്രഹങ്ങൾ ലഭിക്കുവാനിരിക്കുന്നുവെന്നത്രെ **وزيادة** ( കൂടുതലും ഉണ്ട്) എന്ന വാക്ക് കാണിക്കുന്നത്.

ഈ 'കൂടുതൽ' എന്താണെന്ന് അല്ലാഹു ഇവിടെ വ്യക്തമാക്കിയിട്ടില്ല. അല്ലാഹുവിന്റെ തിരുമുൽകാഴ്ചയാണതുകൊണ്ട് ഉദ്ദേശ്യമെന്നും, അതിൽ കവിഞ്ഞൊരു മഹാഭാഗ്യം വേറെയില്ലെന്നും പല ഹദീഥുകളിൽ നിന്നും , രിവായത്തുകളിൽ നിന്നും വ്യക്തമാകുന്നു.അബൂബക്ർ, ഹുദൈഫത്തുബ്നുൽയമാൻ, ഇബ്നു അബ്ബാസ്, സഈദുബ്നുൽ മുസയ്യബ്, അബ്ദുർറഹ്മാനുബ്നുഅബീലൈല, മുജാഹിദ്, ഇക്‌രിമഃ, ദ്വഹ്ഹാക്, ഹസൻ, ക്വത്താദഃ സുദ്ദി (റ) തുടങ്ങിയ സഹാബികളും , താബിഉകളുമായ പല മഹാൻമാരിൽ നിന്നും ഇത് രിവായത്ത് ചെയ്യപ്പെട്ടിരിക്കുന്നു. ഈ വിഷയത്തിൽ നബി ﷺയിൽ നിന്നു വന്ന ഹദീഥുകളിൽ ഒന്ന് ഇപ്രകാരമാകുന്നു: **للذين أحسنوا الحسنى وزيادة** (നൻമചെയ്തവർക്ക് ഏറ്റവും നല്ല പ്രതിഫലവും കൂടുതലും ഉണ്ടായിരിക്കും എന്ന് ഓതിക്കൊണ്ട് തിരുമേനി പറഞ്ഞു: 'സ്വർഗക്കാർ സ്വർഗത്തിലും, നരകക്കാർ നരകത്തിലും പ്രവേശിച്ചാൽ ഒരാൾ വിളിച്ചു പറയും: സ്വർഗക്കാരേ , അല്ലാഹു നിങ്ങൾക്ക് നൽകിയ ഒരു വാഗ്ദാനമുണ്ട്. അതവൻ നിറവേറ്റുവാൻ ഉദ്ദേശിക്കുന്നു. അപ്പോൾ അവർ പറയും : എന്താണത്? അവൻ ഞങ്ങളുടെ (സൽക്കർമങ്ങളുടെ) തൂക്കങ്ങളെ ഘനപ്പടുത്തി തന്നില്ലേ ?! ഞങ്ങളുടെ മുഖങ്ങളെ അവൻ വെളുപ്പിച്ചു (സന്തോഷിപ്പിച്ചു) തരുകയും ചെയ്തില്ലേ?! ഞങ്ങളെ അവൻ സ്വർഗത്തിൽ പ്രവേശിപ്പിക്കുകയും, നരകത്തിൽ നിന്ന് കാത്തുരക്ഷിക്കുകയും ചെയ്തിട്ടില്ലേ! (എനി, വേറെ വാഗ്ദാനങ്ങളൊന്നും ഇല്ലല്ലോ) അപ്പോൾ അവർക്ക് മറ നീക്കപ്പെടും. അവർ അല്ലാഹുവിനെ നോക്കിക്കാണും അപ്പോൾ അവനെ നോക്കിക്കാണുന്നതിനെക്കാൾ ഇഷ്ടപ്പെട്ടതോ, കണ്ണുകൾക്ക് ആനന്ദം നൽകുന്നതോ ആയി മറ്റൊന്നും തന്നെ അവർക്ക് ഉണ്ടായിരിക്കയില്ല. (അഹ്മദ്, മുസ്‌ലിം, മുതലായ പലരും) (*)

എന്നാൽ, തിന്മയുടെ പ്രതിഫലമാകട്ടെ, അതിൽ വർദ്ധനവിന്റെ പ്രശ്നമേ ഇല്ല. ഒരു തിന്മക്ക് അതിനു തക്ക പ്രതിഫലം മാത്രം. ഈ സംഗതി ഇവിടെ മാത്രമല്ല, ക്വുർആനിൽ പലേടത്തും അല്ലാഹു വ്യക്തമാക്കിയിട്ടുള്ളതാകുന്നു. അതുപോലെത്തന്നെ, സത്യവിശ്വാസികളുടെയും സൽക്കർമികളുടെയും മുഖങ്ങൾ അന്ന് വെളുത്തതും പ്രസന്നവും സന്തോഷമയവുമായിരിക്കുമെന്നും, അവിശ്വാസികളുടെയും കുറ്റവാളികളുടെയും മുഖങ്ങൾ അന്ന് ഇരുണ്ടതും മ്ളാനവും ചുളിഞ്ഞതുമായിരിക്കുമെന്നും പല സ്ഥലത്തും കാണാവുന്നതാകുന്നു. അല്ലാഹു തുടരുന്നു:-

وَيَوْمَ نَحْشُرُهُمْ جَمِيعًا ثُمَّ نَقُولُ لِلَّذِينَ أَشْرَكُوا۟ مَكَانَكُمْ أَنتُمْ وَشُرَكَآؤُكُمْ ۚ

**﴾28﴿ അവരെ മുഴുവനും നാം ഒരുമിച്ച് കൂട്ടുകയും, പിന്നീട്, (അല്ലാഹുവിനോട് ) പങ്കുചേർത്തിയിട്ടുള്ളവരോട് നാം (ഇങ്ങിനെ) പറയുകയും ചെയ്യുന്ന ദിവസം !. നിങ്ങളും , (നിങ്ങളുണ്ടാക്കിയ ) നിങ്ങളുടെ**

*(*) ഈ തിരുദർശനത്തെപ്പറ്റി സൂഃ ക്വിയാമഃ 22-25 ന്റെ വ്യാഖ്യാനത്തിൽ കൂടുതൽ വിവരം കാണാവുന്നതാണ്.*

പങ്കാളികളും നിങ്ങളുടെ സ്ഥാനത്ത് നിൽക്കുക [സ്ഥലം വിടരുത്]

فَزَيَّلْنَا بَيْنَهُمْ ۖ وَقَالَ شُرَكَآؤُهُم مَّا كُنتُمْ إِيَّانَا تَعْبُدُونَ ﴿٢٨﴾

എന്നിട്ട് അവർക്കിടയിൽ നാം വേർപ്പെടുത്തും. അവരുടെ പങ്കാളികൾ (അവരോട്) പറയുകയും ചെയ്യും:' നിങ്ങൾ ഞങ്ങളെ ആയിരുന്നില്ല ആരാധിച്ചിരുന്നത്.

فَكَفَىٰ بِٱللَّهِ شَهِيدًۢا بَيْنَنَا وَبَيْنَكُمْ إِن كُنَّا عَنْ عِبَادَتِكُمْ لَغَٰفِلِينَ ﴿٢٩﴾

﴾29﴿ 'എന്നി, ഞങ്ങൾക്കും , നിങ്ങൾക്കുമിടയിൽ സാക്ഷിയായി അല്ലാഹു തന്നെ മതി. നിശ്ചയമായും, നിങ്ങളുടെ ആരാധനയെക്കുറിച്ചു ഞങ്ങൾ (അറിയാത്ത) അശ്രദ്ധർ തന്നെയായിരുന്നു '.

هُنَالِكَ تَبْلُوا۟ كُلُّ نَفْسٍ مَّآ أَسْلَفَتْ ۚ وَرُدُّوٓا۟ إِلَى ٱللَّهِ مَوْلَىٰهُمُ ٱلْحَقِّ ۖ وَضَلَّ عَنْهُم مَّا كَانُوا۟ يَفْتَرُونَ ﴿٣٠﴾

﴾30﴿ അവിടെവെച്ച് എല്ലാ (ഓരോ) വ്യക്തിയും അത് മുൻ ചെയ്തുവെച്ചതുപോലെ [അതിന്റെ കർമഫലം] പരീക്ഷിച്ചറിയും. അവരുടെ യഥാർത്ഥ യജമാനനായ അല്ലാഹുവിലേക്ക് അവർ തിരിക്കപ്പെടുകയും ചെയ്യും. അവർ കെട്ടിച്ചമച്ചിരുന്നത് (എല്ലാം) അവരെ വിട്ടുമറഞ്ഞു പോവുകയും ചെയ്യും.

---

﴾28﴿ وَيَوْمَ ദിവസം نَحْشُرُهُمْ നാമവരെ ഒരുമിച്ചുകൂട്ടുന്ന جَمِيعًا മുഴുവൻ , എല്ലാവരെയും ثُمَّ نَقُولُ പിന്നെ നാം പറയും لِلَّذِينَ أَشْرَكُوا ശിർക്ക് (പങ്കു ചേർക്കൽ) ചെയ്തവരോട് مَكَانَكُمْ നിങ്ങളുടെ (സ്ഥാനം), സ്ഥലം (വിടാതിരിക്കുക) أَنتُمْ നിങ്ങൾ وَشُرَكَاؤُكُمْ നിങ്ങളുടെ പങ്കാളികളും فَزَيَّلْنَا എന്നിട്ട് (അങ്ങനെ) നാം നീക്കം വരുത്തും, വേർപെടുത്തും بَيْنَهُمْ അവർക്കിടയിൽ وَقَالَ പറയുകയും ചെയ്യും شُرَكَاؤُهُمْ അവരുടെ പങ്കാളികൾ مَا كُنتُمْ നിങ്ങളായിരുന്നില്ല إِيَّانَا ഞങ്ങളെ تَعْبُدُونَ നിങ്ങൾ ആരാധിച്ചുവരുക ﴾29﴿ فَكَفَى എന്നി മതി بِاللَّهِ അല്ലാഹു തന്നെ شَهِيدًا സാക്ഷിയായിട്ട് بَيْنَنَا ഞങ്ങളുടെ ഇടക്ക് وَبَيْنَكُمْ നിങ്ങളുടെ ഇടക്കും إِن كُنَّا നിശ്ചയമായും ഞങ്ങളായിരുന്നു عَنْ عِبَادَتِكُمْ നിങ്ങളുടെ ആരാധനയെപ്പറ്റി لَغَافِلِينَ അശ്രദ്ധർ (അറിയാത്തവർ) തന്നെ ﴾30﴿ هُنَالِكَ അവിടെ വെച്ച് تَبْلُوا പരീക്ഷണം ചെയ്യും, പരീക്ഷിച്ചറിയും, പരിചയിച്ചറിയും كُلُّ نَفْسٍ എല്ലാ ദേഹവും, വ്യക്തിയും, ആളും مَا أَسْلَفَتْ

അത് മുൻ ചെയ്തു വെച്ചത് وَرُدُّوا അവർ ആക്ക (മടക്ക -തിരിക്ക- തള്ള) പ്പെടുകയും ചെയ്യും إِلَى اللَّهِ അല്ലാഹുവിങ്കലേക്ക് مَوْلَاهُمُ അവരുടെ യജമാനനായ الْحَقِّ യഥാർത്ഥ وَضَلَّ പിഴച്ചു (മറഞ്ഞു) പോകയും ചെയ്യും عَنْهُم അവരിൽ നിന്ന്, അവരെ വിട്ട് مَا كَانُوا അവർ ആയിരുന്നത് يَفْتَرُونَ അവർ കെട്ടിച്ചമക്കും

---

ഈ വചനങ്ങളുടെ താൽപര്യം ഇങ്ങിനെ മനസ്സിലാക്കാം: എല്ലാവരും മഹ്ശറിലേക്ക് ഒരുമിച്ചു കൂട്ടപ്പെടുമ്പോൾ മുശ്‌രിക്കുകളെയും, അവരുടെ ആരാധ്യ വസ്തുക്കളെയും മറ്റുള്ളവരിൽനിന്ന് അല്ലാഹു വേറിട്ടുനിറുത്തും. ആരാധ്യ വസ്തുക്കളാകട്ടെ, തങ്ങൾ അവർ ആരാധിച്ചുവന്നിരുന്നതിനെപോലും നിഷേധിക്കുകയാണ് ചെയ്യുക. നിങ്ങൾ ഞങ്ങളെ ആരാധിച്ചിരുന്നില്ല– ഞങ്ങൾ അതിന് കൽപിക്കുകയോ, അനുവദിക്കുകയോ, അതറിയുകയോ ചെയ്തിട്ടില്ല– ഇതിന് അല്ലാഹു സാക്ഷിയാണ്. നിങ്ങളുടെ തന്നിഷ്ടം അനുസരിച്ചോ, പിശാചിന്റെ പ്രേരണ അനുസരിച്ചോ നിങ്ങൾ ചെയ്തതിന് ഞങ്ങൾ ഉത്തരവാദികളല്ല. ഇപ്രകാരം പറഞ്ഞു ആ മുശ്‌രിക്കുകളിൽ നിന്ന് അവർ ഒഴിഞ്ഞുമാറും. അപ്പോൾ ഓരോരുത്തരും മുമ്പ് ചെയ്തിരുന്ന ആ തോന്നിയവാസത്തിന്റെ ഫലം അവിടെവച്ച് അവർക്ക് അനുഭവത്തിൽ വരും. തങ്ങളുടെ ആരാധ്യൻമാരെക്കൊണ്ട് യാതൊരു ഉപകാരവും അവർക്ക് ലഭിക്കുകയില്ലെന്ന് മാത്രമല്ല, സാക്ഷാൽ യജമാനനായ അല്ലാഹുവിന്റെ വിധിനടപടികൾക്ക് അവർ വിധേയരാകുകയും ചെയ്യും. അങ്ങനെ, ആ വസ്തുക്കളിൽ നിന്നും അവർ പ്രതീക്ഷിച്ചിരുന്നതെല്ലാം അവർക്ക് പാഴായിത്തീരും. കിയാമത്തുനാളിൽ അവിശ്വാസികളെ വേർതിരിച്ചു നിറുത്തുമെന്ന് വേറെ വചനങ്ങളിലും അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്. (30 : 14; 36 : 59; 37: 24 മുതലായവ നോക്കുക.)

അല്ലാഹുവിന്റെ അധികാരാവകാശങ്ങളിലോ, ഗുണവിശേഷണങ്ങളിലോ ഉൾപെട്ട വല്ലതും വകവെച്ചുകൊടുത്തുകൊണ്ടാണല്ലോ അല്ലാഹു അല്ലാത്ത വസ്തുക്കളെ അവയുടെ ആരാധകൻമാർ ആരാധിച്ചുവരുന്നത്. അതുകൊണ്ടാണ് ആരാധ്യവസ്തുക്കളെ ഉദ്ദേശിച്ച് അല്ലാഹുവിന്റെ പങ്കാളികൾ ( شُرَكَاء ) എന്ന് പറയുന്നത്. ആരാധ്യവസ്തുക്കളായി ഗണിക്കപ്പെട്ടിട്ടുള്ള എല്ലാറ്റിനും ഈ അർത്ഥത്തിൽ 'പങ്കാളികൾ' എന്ന് പറയപ്പെടും. ആരാധ്യവസ്തുക്കളായി കരുതപ്പെടുന്ന വിഗ്രഹങ്ങളടക്കമുള്ള നിർജ്ജീവ വസ്തുക്കളും, മലക്കുകൾ, പ്രവാചകൻമാർ, മഹാത്മാക്കൾ, ജിന്നുകൾ, പിശാചുക്കൾ മുതലായവരുമെല്ലാം ഇതിൽ ഉൾപ്പെടുന്നു. പക്ഷേ, ജീവിച്ചിരുന്നപ്പോൾ തങ്ങളെ ആരാധിക്കാൻ പ്രേരിപ്പിക്കുകയോ, അതിനെ അനുകൂലിക്കുകയോ ചെയ്ത പങ്കാളികൾ മാത്രമേ അല്ലാഹുവിങ്കൽ ശിക്ഷാർഹരായിരിക്കുകയുള്ളൂവെന്ന് പറയേണ്ടതില്ല. എല്ലാതരം പങ്കുകാരും തന്നെ, കിയാമത്തുനാളിൽ അവരുടെ ആരാധകരിൽ നിന്ന് ഒഴിഞ്ഞുമാറുന്നതാണെന്ന് അല്ലാഹു പല വചനങ്ങളിലായി വ്യക്തമാക്കിയിട്ടുള്ളതാണ്. അല്ലാഹുവിനെയല്ലാതെ ആരാധിക്കുവാൻ പ്രേരിപ്പിച്ചുകൊണ്ടിരുന്ന പിശാചുക്കൾപോലും ഇതിൽ നിന്ന് ഒഴിവല്ല. ശിർക്കിന് പ്രേരിപ്പിച്ചവർ മാത്രമേ അവരുടെ കുറ്റത്തിന് ബാധ്യസ്ഥരായിത്തീരുകയുള്ളൂ. എന്നാൽ, ശിർക്ക് പ്രവർത്തിച്ചവരാകട്ടെ, ഒരു കാരണവശാലും അവരുടെ കുറ്റത്തിൽനിന്ന് ഒഴിവാകുന്ന പ്രശ്നമേ ഇല്ല.

## വിഭാഗം – 4

قُلْ مَن يَرْزُقُكُم مِّنَ ٱلسَّمَآءِ وَٱلْأَرْضِ أَمَّن يَمْلِكُ ٱلسَّمْعَ وَٱلْأَبْصَٰرَ وَمَن يُخْرِجُ ٱلْحَىَّ مِنَ ٱلْمَيِّتِ وَيُخْرِجُ ٱلْمَيِّتَ مِنَ ٱلْحَىِّ وَمَن يُدَبِّرُ ٱلْأَمْرَ ۚ فَسَيَقُولُونَ ٱللَّهُ ۚ فَقُلْ أَفَلَا تَتَّقُونَ ﴿٣١﴾

﴾31﴿ (നബിയേ). പറയുക: 'ആകാശത്ത് നിന്നും, ഭൂമിയിൽ നിന്നും നിങ്ങൾക്ക് ഉപജീവനം നൽകുന്നത് ആരാണ് ?അതല്ലെങ്കിൽ, കേൾവിയും, കാഴ്ചകളും അധീനമാക്കുന്നത് ആരാണ്?

നിർജ്ജീവ വസ്തുവിൽ നിന്ന് ജീവ വസ്തുവെ പുറപ്പെടുവിക്കുകയും, ജീവ വസ്തുവിൽ നിന്ന് നിർജ്ജീവ വസ്തുവെ പുറപ്പെടുവിക്കുകയും ചെയ്യുന്നത് ആരാണ്? കാര്യം (പരിപാടിയിട്ടു) നിയന്ത്രിക്കുന്നതും ആരാണ് ? '

എന്നാൽ, അവർ (മറുപടി) പറയും: 'അല്ലാഹു' എന്ന്, അപ്പോൾ പറയുക: ' എന്നിട്ട് നിങ്ങൾ സൂക്ഷിക്കുന്നില്ലേ ?!'

فَذَٰلِكُمُ ٱللَّهُ رَبُّكُمُ ٱلْحَقُّ ۖ فَمَاذَا بَعْدَ ٱلْحَقِّ إِلَّا ٱلضَّلَٰلُ ۖ فَأَنَّىٰ تُصْرَفُونَ ﴿٣٢﴾

﴾32﴿ എന്നാൽ, (ആ പറഞ്ഞ) അവനാണ് നിങ്ങളുടെ യഥാർത്ഥ റബ്ബായ അല്ലാഹു. എന്നിരിക്കെ, യഥാർത്ഥത്തിനു പുറമെ, വഴിപിഴവല്ലാത്ത എന്താണുള്ളത് ?! അപ്പോൾ എങ്ങിനെയാണ് നിങ്ങൾ (യഥാർത്ഥം വിട്ടു) തിരിക്കപ്പെടുന്നത്. ? !

كَذَٰلِكَ حَقَّتْ كَلِمَتُ رَبِّكَ عَلَى ٱلَّذِينَ فَسَقُوٓا۟ أَنَّهُمْ لَا يُؤْمِنُونَ ﴿٣٣﴾

﴾33﴿ അപ്രകാരം, (ആ) തോന്നിയവാസം പ്രവർത്തിച്ചവരുടെ മേൽ നിന്റെ റബ്ബിന്റെ വാക്യം യാഥാർത്ഥ്യമായിരിക്കുന്നു ; അവർ വിശ്വസിക്കുന്നില്ലെന്ന്.

---

﴾31﴿ قُلْ നീ പറയുക مَنْ يَرْزُقُكُمْ നിങ്ങൾക്ക് ആഹാരം (ഉപജീവനം) നൽകുന്നത് ആർ مِنَ السَّمَاءِ ആകാശത്തുനിന്ന് وَالأَرْضِ ഭൂമിയിൽ നിന്നും أَمْ അല്ലാത്തപക്ഷം, അതല്ലെങ്കിൽ مَنْ يَمْلِكُ അധീനമാക്കുന്നത് ആരാണ് السَّمْعَ കേൾവിയെ وَالأَبْصَارَ കാഴ്ചകളെയും وَمَنْ يُخْرِجُ പുറപ്പെടുവിക്കുന്നതും ആർ الْحَيَّ ജീവനുള്ളതിനെ مِنَ الْمَيِّتِ നിർജ്ജീവമായതിൽ നിന്ന് وَيُخْرِجُ പുറപ്പെടുവിക്കുകയും الْمَيِّتَ നിർജ്ജീവമായതിനെ مِنَ الْحَيِّ ജീവനുള്ളതിൽ നിന്ന് وَمَنْ يُدَبِّرُ നിയന്ത്രിക്കു

ന്നതും ആർ الأَمْرَ കാര്യം فَسَيَقُولُونَ എന്നാൽ അവർ പറയും اللَّهُ അല്ലാഹു (എ ന്ന്) فَقُلْ അപ്പോൾ നീ പറയുക أَفَلَا تَتَّقُونَ എന്നാൽ (എന്നിരിക്കെ) നിങ്ങൾ സൂക്ഷി ക്കുന്നില്ലേ ? ﴿32﴾ فَذَٰلِكُمُ എന്നാൽ (എന്നിരിക്കെ) അതാണ്, അവനത്രെ اللَّهُ رَبُّكُمُ നിങ്ങളുടെ റബ്ബായ അല്ലാഹു الْحَقُّ യഥാർത്ഥമായ فَمَاذَا എന്നിരിക്കെ (എനി) എന്തൊന്നാണ് بَعْدَ الْحَقِّ യഥാർത്ഥത്തിന് ശേഷം (പുറമെ) إِلَّا الضَّلَالُ ദുർ മാർഗം (വഴിപിഴവ്) അല്ലാതെ فَأَنَّىٰ അപ്പോൾ എങ്ങിനെയാണ് تُصْرَفُونَ നിങ്ങൾ തിരി ച്ചുവിടപ്പെടുന്നത് ﴿33﴾ كَذَٰلِكَ അപ്രകാരം حَقَّتْ യഥാർത്ഥമായി, അവകാശപ്പെട്ടു, ന്യായമായി كَلِمَتُ വാക്ക്, വാക്യം رَبِّكَ നിന്റെ റബ്ബിന്റെ عَلَى الَّذِينَ യാതൊരുവരുടെ മേൽ فَسَقُوا തോന്നിയവാസം ചെയ്ത, ധിക്കരിച്ച أَنَّهُمْ അവർ (ആണ്) എന്നതിനാൽ, ആണെന്നുള്ളത് لَا يُؤْمِنُونَ അവർ വിശ്വസിക്കുന്നില്ല (എന്നതിനാൽ - എന്ന്)

---

ആകാശത്തു നിന്ന് മഴ തുടങ്ങിയ അനുഗ്രഹങ്ങളും, ഭൂമിയിൽനിന്ന് വിള മുതലായ അനുഗ്രഹങ്ങളും വഴി മനുഷ്യർക്ക് ആഹാരം നൽകുന്നവൻ, കേൾവി-കാഴ്ച മുതലായ ശക്തികളെ സൃഷ്ടിച്ചു കൈകാര്യം നടത്തുന്നവൻ, ജീവനോ ജീവസ്സോ ഇല്ലാത്ത വസ്തു ക്കളിൽ നിന്ന് ജീവനും ജീവസ്സുമുള്ള വസ്തുക്കളെയും മറിച്ച് ജീവനുള്ളവയിൽ നിന്ന് നിർജ്ജീവ വസ്തുക്കളെയും ഉൽപാദിപ്പിക്കുന്നവൻ, ലോക കാര്യങ്ങൾ പരിപാടിയിട്ട് നടപ്പിൽ വരുത്തിക്കൊണ്ടിരിക്കുന്നവൻ ഇതെല്ലാം ആരാണെന്ന് ചോദിച്ചാൽ മുശ്‌രിക്കുകൾക്കും ഉത്തരം പറയുവാനുള്ളത് 'അല്ലാഹു' എന്ന് തന്നെയായിരിക്കും. അതെല്ലാം നടത്തുന്നത് അല്ലാഹുവാണെന്നും, അവരുടെ ആരാധ്യൻമാർ അതൊന്നും ചെയ്യുന്നില്ലെന്നും അവർക്കും ബോധ്യമാണ്. എന്നിട്ടും അല്ലാഹുവിനെ വിട്ടേച്ചു ഇതര വസ്തുക്കളെ ആരാധ്യരാക്കുകയെന്ന വിരോധാഭാസത്തിൽ മുഴുകിയ അവരോട് അല്ലാഹു ചോദിക്കുകയാണ്: 'നിങ്ങൾ ഒട്ടും സൂക്ഷിക്കുന്നില്ലേ?' എന്ന്. അതായത്, നിങ്ങൾ നിങ്ങളുടെ ഭാവിയെപ്പറ്റി ഗൗനിക്കുന്നില്ലേ? നിങ്ങൾക്ക് ഇതിന് എന്ത് ന്യായ മാണ് പറയുവാനുള്ളത്? നിങ്ങൾ ബുദ്ധി കൊടുത്തു ആലോചിക്കുന്നില്ലേ? എന്നൊ ക്കെ. നിങ്ങൾ തന്നെ സമ്മതിക്കുന്ന ആ മഹൽ ഗുണങ്ങളുടെ ഉടമയായ നിങ്ങളുടെ യഥാർത്ഥ രക്ഷിതാവ് അല്ലാഹു മാത്രമാണ്, അവനെ മാത്രമെ നിങ്ങൾ ആരാധിക്കാവൂ എന്നാണല്ലോ നിങ്ങളോട് പറയുന്നത്. എന്നിട്ടും നിങ്ങളതിന് കൂട്ടാക്കുന്നില്ല. അപ്പോൾ നിങ്ങൾ ദുർമാർഗത്തിലാണുള്ളതെന്ന് എനി പറയേണ്ടതില്ലല്ലോ. യഥാർത്ഥ സ്ഥിതി ഇത്രയും സ്പഷ്ടമായിരിക്കെ നിങ്ങൾ ദുർമാർഗത്തിലേക്ക് തെറ്റിപ്പോകുന്നത് ആശ്ചര്യം തന്നെ.

അവസാനത്തെ വചനത്തിൽ പറഞ്ഞതിന്റെ സാരം ഇതാണ് : മേൽ പറഞ്ഞപ്രകാരം യഥാർത്ഥ സത്യം അറിയാമായിരുന്നിട്ടും അവർ തങ്ങളുടെ തോന്നിയവാസത്തിൽ നിന്ന് പിൻമാറാത്തവരായിരിക്കുന്നത് കൊണ്ട് അവർ അവിശ്വാസികളും, ശിക്ഷാർഹരുമാണെ ന്നുമുള്ള അല്ലാഹുവിന്റെ നിശ്ചയം സാക്ഷാൽകൃതമായിരിക്കുന്നു. അഥവാ അവരുടെ മർക്കടമുഷ്ടിയാണ് അതിന് കാരണം . ഈ വചനങ്ങൾ അവതരിച്ചത് മക്കാ മുശ്‌രിക്കു കളിലാണെന്ന് വെച്ച് അവരെ മാത്രം ബാധിക്കുന്നതാണവ എന്ന് ആരും ധരിക്കേണ്ടതി ല്ല. എല്ലാ കാലത്തുമുള്ള എല്ലാതരം മുശ്‌രിക്കുകളെയും ബാധിക്കുന്നതാണ് ഈ വച നങ്ങൾ എന്നുള്ളതിൽ ആർക്കും തർക്കത്തിനവകാശമില്ലാത്തതാണ്.

قُلْ هَلْ مِن شُرَكَآئِكُم مَّن يَبْدَؤُا۟ ٱلْخَلْقَ ثُمَّ يُعِيدُهُۥ ۚ

《34》നീ പറയുക : ' (ഹേ, പങ്കു ചേർക്കുന്നവരേ,) നിങ്ങളുടെ പങ്കാളികളിലുണ്ടോ ആദ്യമായി സൃഷ്ടിച്ചുണ്ടാക്കുകയും, പിന്നീട് അതിനെ (വീണ്ടും) ആവർത്തിച്ചുണ്ടാക്കുകയും ചെയ്യുന്നവർ ?!'

قُلِ ٱللَّهُ يَبْدَؤُا۟ ٱلْخَلْقَ ثُمَّ يُعِيدُهُۥ ۖ فَأَنَّىٰ تُؤْفَكُونَ ﴿٣٤﴾

നീ പറയുക: 'അല്ലാഹുവത്രെ, ആദ്യമായി സൃഷ്ടിക്കുകയും പിന്നീടതിനെ ആവർത്തിക്കുകയും ചെയ്യുന്നത്. എന്നിരിക്കെ, എങ്ങിനെയാണ് നിങ്ങൾ ( സത്യം വിട്ടു) തെറ്റിക്കപ്പെടുന്നത്?! '

قُلْ هَلْ مِن شُرَكَآئِكُم مَّن يَهْدِىٓ إِلَى ٱلْحَقِّ ۚ قُلِ ٱللَّهُ يَهْدِى لِلْحَقِّ ۗ

《35》നീ പറയുക: ' നിങ്ങളുടെ പങ്കാളികളിലുണ്ടോ യഥാർത്ഥത്തിലേക്ക് മാർഗദർശനം നൽകുന്നവർ ?!' പറയുക: 'അല്ലാഹുവത്രെ, യഥാർത്ഥത്തിലേക്ക് മാർഗദർശനം നൽകുന്നത്.

أَفَمَن يَهْدِىٓ إِلَى ٱلْحَقِّ أَحَقُّ أَن يُتَّبَعَ أَمَّن لَّا يَهِدِّىٓ إِلَّآ أَن يُهْدَىٰ ۖ

ആകയാൽ , യഥാർത്ഥത്തിലേക്ക് മാർഗദർശനം നൽകുന്നവനോ പിൻപറ്റപ്പെടുവാൻ കൂടുതൽ അവകാശപ്പെട്ടവൻ ; അതല്ല , മാർഗദർശനം നൽകപ്പെടുന്നതായാലല്ലാതെ നേർമാർഗം പ്രാപിക്കാത്തവനോ ?!

فَمَا لَكُمْ كَيْفَ تَحْكُمُونَ ﴿٣٥﴾

അപ്പോൾ , നിങ്ങൾക്കെന്താണ്? എങ്ങിനെയാണ് നിങ്ങൾ വിധി കൽപിക്കുന്നത് ?!'

---

《34》 قُلْ നീ പറയുക هَلْ ഉണ്ടോ, ഓ مِن شُرَكَآئِكُم നിങ്ങളുടെ പങ്കാളികളിൽ (പങ്കുകാരിൽ)പെട്ട مَن يَبْدَؤُا ആദ്യമുണ്ടാക്കുന്നവൻ, ആരംഭിക്കുന്നവർ الْخَلْقَ സൃഷ്ടിക്കൽ, സൃഷ്ടിയെ ثُمَّ പിന്നെ يُعِيدُهُ അതിനെ മടക്കുന്ന, ആവർത്തിക്കുന്ന, വീണ്ടും ഉണ്ടാക്കുന്ന قُلِ اللَّهُ പറയുക അല്ലാഹു يَبْدَأُ ആരംഭിക്കുന്നു. ആദ്യം ഉണ്ടാക്കുന്നു الْخَلْقَ സൃഷ്ടിയെ, സൃഷ്ടിക്കൽ ثُمَّ يُعِيدُهُ പിന്നെ അതിനെ മടക്കിയുണ്ടാക്കുന്നു, ആവർത്തിക്കും فَأَنَّى അപ്പോൾ (എന്നിരിക്കെ) എങ്ങിനെ تُؤْفَكُونَ നിങ്ങൾ തെറ്റിക്കപ്പെടുന്നു. 《35》 قُلْ നീ പറയുക هَلْ مِن شُرَكَآئِكُم നിങ്ങളുടെ പങ്കാളികളിലുണ്ടോ مَن يَهْدِي മാർഗദർശനം നൽകുന്ന (നേർമാർഗത്തിലാക്കുന്ന) വർ(ൻ) إِلَى الْحَقِّ യഥാർത്ഥ

(സത്യ) ത്തിലേക്ക് قُلِ നീ പറയുക اللَّهُ يَهْدِي അല്ലാഹുമാർഗദർശനം നൽകുന്നു, അല്ലാഹുവത്രെ നേർമാർഗത്തിലാക്കുന്നത് لِلْحَقِّ യഥാർത്ഥ (സത്യ) ത്തിലേക്ക് أَفَمَنْ അപ്പോൾ (ആകയാൽ) യാതൊരുവനോ يَهْدِي മാർഗദർശനം നൽകുന്ന إِلَى الْحَقِّ യഥാർത്ഥത്തിലേക്ക് أَحَقُّ ഏറ്റവും അവകാശപ്പെട്ടവൻ, തരപ്പെട്ട ആൾ أَنْ يُتَّبَعَ പിൻപറ്റപ്പെടുവാൻ أَمَّنْ അതല്ല ഒരുവനോ لَا يَهِدِّي അവൻ നേർമാർഗം പ്രാപിക്കുകയില്ല إِلَّا أَنْ يُهْدَى അവന് മാർഗദർശനം ചെയ്യപ്പെടാതെ , അവനെ നേർവഴിക്കാകാതെ فَمَا لَكُمْ അപ്പോൾ നിങ്ങൾക്കെന്ത് كَيْفَ എങ്ങിനെ تَحْكُمُونَ നിങ്ങൾ വിധി കൽപിക്കുന്നു.

---

ശിർക്കിനെ ഖണ്ഡിച്ചും, തൗഹീദിനെ സ്ഥാപിച്ചും കൊണ്ട് ചോദ്യോത്തര രൂപത്തിൽ ചില തെളിവുകൾ കഴിഞ്ഞ വചനങ്ങളിൽ വിവരിച്ചു. അതുപോലെ വേറെ രണ്ട് തെളിവുകളാണ് ഈ വചനങ്ങളിലും വിവരിക്കുന്നത്. കഴിഞ്ഞ വചനങ്ങളിലെ ചോദ്യങ്ങൾക്ക് നേർക്കുനേരെ മറുപടി പറയുവാൻ മുശ്രിക്കുകൾക്ക് മടി തോന്നാത്തതാകകൊണ്ട് അവർ തന്നെ ' അല്ലാഹു' എന്ന് മറുപടി പറയും ( فَسَيَقُولُونَ اللَّهُ ) എന്നായിരുന്നു അവിടെ പറഞ്ഞത് . ഈ വചനങ്ങളിലെ ചോദ്യങ്ങൾക്ക് അവർ അതേ വേഗത്തിൽ മറുപടി പറയുവാൻ ഇടയില്ല. എന്നാൽ അൽപമൊന്ന് ആലോചിച്ചാൽ അവക്കുള്ള മറുപടിയും മറ്റൊന്നായിരിക്കാൻ തരമില്ല. അതുകൊണ്ട് ഇവിടുത്തെ ചോദ്യങ്ങൾക്കുള്ള മറുപടി ഇന്നതാണെന്ന് അവരെ കേൾപിച്ചു സമ്മതിപ്പിക്കുവാനും, ആ അടിസ്ഥാനത്തിൽ അവരെ ഖണ്ഡിക്കുവാനും നബിﷺയോട് കൽപിച്ചിരിക്കുകയാണ്.

ഒന്നാമത്തെ ചോദ്യം, നിങ്ങളുടെ പങ്കാളികളിൽ – നിങ്ങൾ ആരാധിച്ചുവരുന്ന വിഗ്രഹങ്ങൾ, മലക്കുകൾ , മഹാത്മാക്കൾ തുടങ്ങിയ ആരാധ്യവസ്തുക്കളിൽ– സൃഷ്ടികളെ ആദ്യം സൃഷ്ടിച്ചുണ്ടാക്കുകയും, അവ നശിച്ചശേഷം പിന്നീട് വീണ്ടും സൃഷ്ടിക്കുകയും ചെയ്യുന്നവരുണ്ടോ? എന്നാണല്ലോ. ഇതിൽ രണ്ടാമത്തെ സൃഷ്ടിക്കലിനെ– മരണാനന്തര ജീവിതത്തെ –പ്പറ്റി മുശ്രിക്കുകൾക്ക് വിശ്വാസമില്ലാത്തതുകൊണ്ട് അവർ ചോദ്യത്തിന് നേർക്കുനേരെ മറുപടി പറയുവാൻ മടിച്ചേക്കുക സ്വാഭാവികമാണ്. എന്നാലും നിർജ്ജീവമായി കിടക്കുന്ന തരിശുഭൂമിയെ മഴയിറക്കി നവജീവസ്സുള്ളതാക്കുന്നതും, ഉഷ്ണകാലത്ത് ഉണങ്ങി നശിച്ചുപോയ സസ്യലതാദികളെ വീണ്ടും ഉൽപാദിപ്പിച്ചു വളർത്തുന്നതും അല്ലാഹുവാണെന്ന് അവർക്കറിയാവുന്ന സ്ഥിതിക്ക് ആ കാര്യത്തിലവർക്ക് സംശയം ഉണ്ടായിക്കൂടാത്തതാണ്. രണ്ടാമത്തെ ചോദ്യം: യഥാർത്ഥമാർഗത്തിലേക്ക് മാർഗദർശനം നൽകുന്ന വല്ലവരും നിങ്ങളുടെ പങ്കാളികളിൽ ഉണ്ടോ? എന്നാണ്. മാർഗദർശനം ( هداية ) പല പ്രകാരത്തിലുണ്ട്. ബുദ്ധി , കാഴ്ച, കേൾവി മുതലായ ജന്മസിദ്ധമായ മാർഗങ്ങളിലൂടെ ലഭിക്കുന്ന തെളിവുകൾ മുഖേനയുള്ള മാർഗദർശനം. പ്രവാചകൻമാർ, മതഗ്രന്ഥങ്ങൾ മുതലായവ മുഖേന ലഭിക്കുന്ന മാർഗദർശനം. സാഹചര്യങ്ങളും ചുറ്റുപാടുകളും ശരിപ്പെടുന്നതിൽ നിന്നുണ്ടാകുന്ന മാർഗദർശനം. ഇവയെല്ലാം തന്നെ നൽകുന്നവൻ അല്ലാഹുവല്ലാതെ മറ്റാരുമല്ലെന്ന് അവർക്കും ആലോചിച്ചറിയാവുന്നതാകുന്നു. അപ്പോൾ, മേൽകണ്ട തരത്തിലുള്ള എല്ലാ മാർഗദർശനങ്ങളും നൽകുന്ന അല്ലാഹുവിനെ വിട്ടു യാതൊരു മാർഗദർശനവും നൽകുവാൻ കഴിയാത്ത വസ്തുക്കളെ ദൈവങ്ങളാക്കിവെച്ചു ആരാധിക്കുന്നത് തികച്ചും വിഡ്ഢിത്തമല്ലേ?! എന്ന് അല്ലാഹു അവരോട് ചോദിക്കുന്നു.

സത്യാവസ്ഥ ഇത്രയും വ്യക്തമായിരുന്നിട്ടും അവർ അതിൽ നിന്ന് തെറ്റി ദുർമാർഗ

ത്തിൽ ശഠിച്ചുനിന്നുകൊണ്ടിരിക്കുന്നത് ഒരു വലിയ ആശ്ചര്യം തന്നെയാണല്ലേ, ആദ്യത്തെ വചനത്തിൽ فَأَنَّىٰ تُؤْفَكُونَ (അപ്പോൾ നിങ്ങൾ എങ്ങിനെ തെറ്റിക്കപ്പെടുന്നു?!) എന്നും, രണ്ടാമത്തെ വചനത്തിൽ فَمَا لَكُمْ كَيْفَ تَحْكُمُونَ (നിങ്ങൾക്കെന്താണ്?! നിങ്ങൾ എങ്ങിനെ വിധി കൽപിക്കുന്നു ?!) എന്നും പറഞ്ഞത് ഈ ആശ്ചര്യത്തെയാണ് കുറിക്കുന്നത്. പ്രാഥമിക ബുദ്ധികൊണ്ട് ആലോചിച്ചാൽ പോലും മനസ്സിലാക്കാവുന്ന സ്പഷ്ടമായ തെളിവുകളുണ്ടായിരുന്നിട്ടും മുശ്‌രിക്കുകൾ തങ്ങളുടെ ശിർക്കുപരമായ പ്രവർത്തനങ്ങളിൽ നിന്ന് പിൻമാറാതിരിക്കുവാൻ കാരണമെന്താണെന്ന് ചോദിക്കപ്പെടാമല്ലോ. ഇതിനുള്ള ഉത്തരം അടുത്ത വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നു :-

وَمَا يَتَّبِعُ أَكْثَرُهُمْ إِلَّا ظَنًّا ۚ إِنَّ ٱلظَّنَّ لَا يُغْنِى مِنَ ٱلْحَقِّ شَيْـًٔا ۚ إِنَّ ٱللَّهَ عَلِيمٌۢ بِمَا يَفْعَلُونَ ﴿٣٦﴾

**﴾36﴿ അവരിൽ അധികമാളും ഒരു (തരം) ഊഹത്തെയല്ലാതെ പിൻപറ്റുന്നില്ല. നിശ്ചയമായും, യഥാർത്ഥത്തെ സംബന്ധിച്ച് ഊഹം ഒട്ടും (തന്നെ) പര്യാപ്തമാക്കുകയില്ല. നിശ്ചയമായും അല്ലാഹു, അവർ ചെയ്തുകൊണ്ടിരിക്കുന്നതിനെപ്പറ്റി അറിയുന്നവനാണ്.**

---

﴾36﴿ وَمَا يَتَّبِعُ പിൻപറ്റുന്നില്ല أَكْثَرُهُمْ അവരിൽ അധികഭാഗവും (ആളും) إِلا ظَنًّا ഊഹത്തെയല്ലാതെ إِنَّ الظَّنَّ നിശ്ചയമായും ഊഹം لا يُغْنِي അത് പര്യാപ്തമാക്കുകയില്ല, ധന്യമാക്കുകയില്ല مِنَ الْحَقِّ യഥാർത്ഥത്തെക്കുറിച്ച് شَيْئًا യാതൊന്നും, ഒട്ടും إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَلِيمٌ അറിയുന്നവനാണ് بِمَا يَفْعَلُونَ അവർ ചെയ്യുന്നതിനെപ്പറ്റി

---

അല്ലാഹു അല്ലാത്തവരെ ആരാധിക്കൽ , അവർ തങ്ങൾക്ക് അല്ലാഹുവിങ്കൽ ശുപാർശ നടത്തുമെന്ന വിശ്വാസം,അല്ലാഹുവിന്റെ അവകാശാധികാരങ്ങളിൽ മറ്റുള്ളവർക്ക് പങ്കൽപിക്കൽ, പ്രവാചകൻമാരെയും വേദഗ്രന്ഥങ്ങളെയും വ്യാജമാക്കൽ, മരണാനന്തര ജീവിതം മുതലായ കാര്യങ്ങളെ നിഷേധിക്കൽ എന്നിവയിലെല്ലാം തന്നെ ഇവർക്കുള്ള ഏക അടിസ്ഥാനം കേവലം ഊഹം മാത്രമാണ് . അല്ലാതെ , ന്യായയുക്തമായ ഒരു തെളിവും അതിനില്ല എന്ന് അല്ലാഹു അസന്നിഗ്ദ്ധമായി പ്രസ്താവിക്കുന്നു. ചിലർ സത്യാവസ്ഥ മനസ്സിലായിട്ടും വാശിയും ശാഠ്യവുമായി സത്യം സ്വീകരിക്കാത്തവരുണ്ടായിരിക്കുമെങ്കിലും ഭൂരിഭാഗത്തിന്റെയും സ്ഥിതി ഇതാണെന്നർത്ഥം. തുടർന്നു إِنَّ الظَّنَّ لا يُغْنِي مِنَ الحقِّ شَيْئاً (നിശ്ചയമായും ഊഹം യാഥാർത്ഥ്യത്തെ സംബന്ധിച്ച് ഒട്ടും തന്നെ പര്യാപ്തമാക്കുകയില്ല) എന്ന് പറഞ്ഞിരിക്കുന്നത് പ്രത്യേകം ശ്രദ്ധിക്കപ്പെടേണ്ടുന്നതാകുന്നു. മൗലിക പ്രധാനമായ ഒരു തത്വമാണ് ഈ വാക്യം ഉൾക്കൊള്ളുന്നത്.

മൗലിക വിഷയങ്ങളിലും വിശ്വാസ സിദ്ധാന്തങ്ങളിലുമൊക്കെ ഊഹത്തിനോ അനുമാനത്തിനോ സ്ഥാനമില്ല. അവ യഥാർത്ഥാധിഷ്ടിതങ്ങളായിരിക്കണം. അഥവാ, യാഥാർത്ഥ്യം ഇന്നതെന്ന് വ്യക്തമായി മനസ്സിലാക്കുന്ന അംഗീകൃത തെളിവുകളാൽ സ്ഥാപിതമായവയായിരിക്കണം. ഈ വിഷയം പണ്ഡിതൻമാർക്കിടയിൽ ഭിന്നാഭിപ്രായമില്ലാത്തതും , ഓരോ വ്യക്തിയും പ്രത്യേകം മനസ്സിരുത്തേണ്ടതുമാകുന്നു. ഇസ്‌ലാ

മിലെ വിശ്വാസ സിദ്ധാന്തങ്ങളെല്ലാം ഒന്നുകിൽ, ബുദ്ധിയുടെ അനിവാര്യമായ വിധിക്കൊത്തതായിരിക്കണം, അല്ലെങ്കിൽ ക്വുർആൻ മുഖേനയോ, നബിﷺയുടെ സുന്നത്ത് മുഖേനയോ വ്യക്തമായി അറിയപ്പെട്ടതായിരിക്കണമെന്നും ഇതിൽ നിന്ന് സ്പഷ്ടമാകുന്നു. അതുകൊണ്ടാണ് ലക്ഷ്യം നോക്കാതെ മറ്റൊരാളുടെ വാക്കിനെ അടിസ്ഥാനപ്പെടുത്തി വിശ്വാസകാര്യം ഉറപ്പിക്കുന്നവന്റെ വിശ്വാസം ശരിയല്ലെന്ന് പല മഹാൻമാരും അവരുടെ ഗ്രന്ഥങ്ങളിൽ പ്രസ്താവിച്ചു കാണുന്നതും. (*)

'അവർ പ്രവർത്തിച്ചുവരുന്നതിനെപ്പറ്റി അല്ലാഹു അറിയുന്നവനാണ്' എന്നുള്ള അവസാനത്തെ വാക്യത്തിൽ വമ്പിച്ച ഒരു താക്കീതാണ് അടങ്ങിയിരിക്കുന്നത്. ഓരോ വ്യക്തിയുടെയും വിശ്വാസം ശരിയോ, തെറ്റോ, അതിൽ അവന് ശരിയായ തെളിവുണ്ടോ ഇല്ലേ, ഊഹത്തെ പിൻപറ്റിയതോ അല്ലേ , ആ വിശ്വാസവും പ്രവൃത്തിയും തമ്മിൽ പൊരുത്തമുണ്ടോ ഇല്ലേ എന്നിങ്ങനെയുള്ളതെല്ലാം അല്ലാഹു അറിഞ്ഞുകൊണ്ടിരിക്കുന്നുണ്ടെന്നും, ആ അറിവനുസരിച്ച് അവൻ നടപടിയെടുക്കുമെന്നുമാണല്ലോ അതിന്റെ സാരം.

وَمَا كَانَ هَٰذَا ٱلْقُرْءَانُ أَن يُفْتَرَىٰ مِن دُونِ ٱللَّهِ وَلَٰكِن تَصْدِيقَ ٱلَّذِى بَيْنَ يَدَيْهِ وَتَفْصِيلَ ٱلْكِتَٰبِ لَا رَيْبَ فِيهِ مِن رَّبِّ ٱلْعَٰلَمِينَ ﴿٣٧﴾

**﴾37﴿ ഈ ക്വുർആൻ അല്ലാഹുവിനെ കൂടാതെ (മറ്റാരാലും) കെട്ടിച്ചമക്കപ്പെടാവതല്ല. പക്ഷേ, അതിന്റെ മുമ്പിലുള്ളതിന്റെ സത്യസാക്ഷീകരണവും, വേദഗ്രന്ഥത്തിന്റെ വിശദീകരണവുമത്രെ. അതിൽ സന്ദേഹമേ ഇല്ല; ലോകരുടെ രക്ഷിതാവിങ്കൽ നിന്നുള്ളതാണ് (അത്).**

أَمْ يَقُولُونَ ٱفْتَرَىٰهُ ۖ قُلْ فَأْتُوا۟ بِسُورَةٍ مِّثْلِهِۦ وَٱدْعُوا۟ مَنِ ٱسْتَطَعْتُم مِّن دُونِ ٱللَّهِ إِن كُنتُمْ صَٰدِقِينَ ﴿٣٨﴾

**﴾38﴿ അതല്ല, 'അത് അവൻ (നബി) കെട്ടിച്ചമച്ചിരിക്കയാണ്' എന്ന് അവർ പറയുന്നുവോ?! പറയുക: 'എന്നാൽ, അതുപോലെയുള്ള ഒരു 'സൂറത്ത്' [അദ്ധ്യായം] നിങ്ങൾ കൊണ്ടുവരുവീൻ;**

**അല്ലാഹുവിനെ കൂടാതെ നിങ്ങൾക്ക് സാധിക്കുന്നവരെ (യെല്ലാം) നിങ്ങൾ വിളിച്ചും കൊള്ളുവിൻ; നിങ്ങൾ സത്യവാൻമാരാണെങ്കിൽ!'.**

﴾37﴿ وَمَا كَانَ ആകുകയില്ല, ആകാവതല്ല هَٰذَا الْقُرْآنُ ഈ ക്വുർആൻ أَن يُفْتَرَىٰ കെട്ടിച്ചമക്ക (കെട്ടിയുണ്ടാക്ക) പ്പെടുവാൻ مِن دُونِ കൂടാതെ اللَّهِ അല്ലാഹുവിനെ

(*) يعنى ان ايمان المقلد غير صحيح *(അതായത്: മറ്റൊരാളെ അന്ധമായി അനുകരിക്കുന്നവന്റെ വിശ്വാസം ശരിയല്ല)*

وَلَـٰكِن പക്ഷേ, എങ്കിലും, എന്നാൽ تَصۡدِيقَ സത്യമാക്കൽ (സത്യസാക്ഷീകരണം) ആണ് ٱلَّذِي യാതൊന്നിന്റെ, യാതൊന്നിനെ بَيۡنَ يَدَيۡهِ അതിന്റെ മുമ്പിലുള്ള وَتَفۡصِيلَ വിശദീകരണവും ٱلۡكِتَٰبِ (വേദ) ഗ്രന്ഥത്തിന്റെ لَا رَيۡبَ സന്ദേഹ (സംശയ)മേ ഇല്ല فِيهِ അതിൽ مِن رَّبِّ റബ്ബിങ്കൽ (രക്ഷിതാവിൽ) നിന്നാണ് ٱلۡعَٰلَمِينَ ലോകരുടെ ﴾38﴿ أَمۡ يَقُولُونَ അതല്ല (അതോ - അല്ലെങ്കിൽ) അവർ പറയുന്നുവോ ٱفۡتَرَىٰهُ അതിനെ അവൻ കെട്ടിച്ചമച്ചുവെന്ന് قُلۡ നീ പറയുക فَأۡتُوا۟ എന്നാൽ നിങ്ങൾ വരുവിൻ بِسُورَةٖ ഒരു സൂറത്തും, അദ്ധ്യായം കൊണ്ട് مِّثۡلِهِۦ അതുപോലെയുള്ള وَٱدۡعُوا۟ നിങ്ങൾ വിളിക്കുക (ക്ഷണിക്കുക) യും ചെയ്യുവിൻ مَنِ ٱسۡتَطَعۡتُم നിങ്ങൾക്ക് സാധിക്കുന്നവരെ مِّن دُونِ ٱللَّهِ അല്ലാഹുവിന് പുറമെ (കൂടാതെ) إِن كُنتُمۡ നിങ്ങളാണെങ്കിൽ صَٰدِقِينَ സത്യവാൻമാർ, സത്യം പറയുന്നവർ

---

തൗഹീദിനെ സ്ഥാപിച്ചും, ശിർക്കിനെ ഖണ്ഡിച്ചുംകൊണ്ടുള്ള ഏതാനും പ്രസ്താവനകൾക്കുശേഷം അല്ലാഹു ക്വുർആന്റെ അമാനുഷികതയും, സത്യതയും സ്ഥാപിക്കുകയാണ്. അല്ലാഹുവിനല്ലാതെ ഇങ്ങിനെ ഒരു ഗ്രന്ഥം കൊണ്ടുവരുവാൻ സാധ്യമല്ലെന്ന് ആദ്യം ഉറപ്പിച്ചു പറഞ്ഞു. തുടർന്നു അതിന്റെ അമാനുഷികതക്കുള്ള ചില തെളിവുകളും ചൂണ്ടിക്കാട്ടിയിരിക്കുന്നു. അതായത്, അതിന്റെ മുമ്പിലുള്ള വേദഗ്രന്ഥങ്ങളുടെ സത്യസാക്ഷീകരണവും, വേദഗ്രന്ഥത്തിന്റെ വിശദീകരണവുമാണ് അതെന്ന്. മുൻവേദ ഗ്രന്ഥങ്ങളിലുള്ള പല വാർത്തകളും, അവയിലെ പ്രധാന തത്വങ്ങളും അതേപടി ക്വുർആനിലും അടങ്ങിയിരിക്കുന്നു. നിയമനിർദ്ദേശങ്ങൾ, സൻമാർഗോപദേശങ്ങൾ, തെളിവുകൾ ആദിയായി ഒരു വേദഗ്രന്ഥത്തിൽ എന്തെല്ലാം ആവശ്യമാകുന്നുവോ അതെല്ലാം സവിശദം അതിൽ വിവരിക്കപ്പെട്ടിട്ടുമുണ്ട്. അവയിൽ ഒന്നും തന്നെ സന്ദേഹത്തിനോ ആശയക്കുഴപ്പത്തിനോ ഇടവുമില്ല. എല്ലാം സത്യസമ്പൂർണവും ന്യായയുക്തവുമാണുതാനും. അത് ലോകസമക്ഷം സമർപ്പിക്കുന്നതാകട്ടെ; അക്ഷരജ്ഞാനമോ, വേദഗ്രന്ഥ പരിചയമോ ഇല്ലാത്ത ഒരാളുടെ കൈക്കും. ആ ഗ്രന്ഥം അല്ലാഹുവിങ്കൽനിന്നുള്ളതാണെന്നും, സൃഷ്ടികളാൽ നിർമിതമല്ലെന്നുമുള്ളതിന് ഇതൊക്കെത്തന്നെ തെളിവാണ്. അതെ, അല്ലാഹുഅല്ലാത്തവരിൽ നിന്നായിരുന്നു ക്വുർആനെങ്കിൽ നിശ്ചയമായും അതിൽ ധാരാളം വൈരുദ്ധ്യം കാണേണ്ടതായിരുന്നു. (لَوۡ كَانَ مِنۡ عِندِ غَيۡرِ ٱللَّهِ لَوَجَدُوا۟ فِيهِ ٱخۡتِلَٰفٗا كَثِيرٗا (النساء :٨٢)

വസ്തുതകൾ ഇങ്ങിനെയായിരുന്നിട്ട് പിന്നെയും മുഹമ്മദ്ﷺ കെട്ടിയുണ്ടാക്കിയതാണ് ഈ ക്വുർആൻ എന്ന് അതിന്റെ നിഷേധികൾക്ക് വാദമുണ്ടെങ്കിൽ അതിലെ അദ്ധ്യായംപോലെയുള്ള ഒരദ്ധ്യായമെങ്കിലും അവരൊന്ന് കൊണ്ടുവരട്ടെ, വേണമെങ്കിൽ അല്ലാഹു അല്ലാത്ത മറ്റാരെയും അവരുടെ കഴിവുപോലെ അവർ സഹായത്തിന് കൂട്ടുകയും ചെയ്തുകൊള്ളട്ടെ– എന്നാലതൊന്ന് കാണാമല്ലോ– എന്ന് അല്ലാഹു അവരെ വെല്ലുവിളിക്കുകയും ചെയ്തിരിക്കുന്നു. ക്വുർആൻ അല്ലാഹുവിന്റെ വചനം തന്നെയാണെന്നും, നബിﷺയോ മറ്റോ രചിച്ചതല്ലെന്നുമുള്ളതിന് ഏറ്റവും വ്യക്തവും അനിഷേധ്യവുമായ ഒരു തെളിവത്രെ ഈ വെല്ലുവിളി. അറബികൾ ഭാഷാസാഹിത്യത്തിൽ ഏറ്റവും ഉച്ചിയിലെത്തിക്കഴിഞ്ഞിരുന്ന അക്കാലത്തോ, അതിനുശേഷം ഇന്നിതുവരെയോ ഈ വെല്ലുവിളിയെ നേരിടുവാൻ ആളുണ്ടായിട്ടില്ല. ഇതാകട്ടെ, ഈ തുറയിലുള്ള ക്വുർആന്റെ വെല്ലുവിളികളിൽ മൂന്നാമത്തേതും ഏറ്റവും ലഘുവായതുമാണ് താനും. ജിന്നും മനുഷ്യരുമെല്ലാംകൂടി ചേർന്നാലും ഇതുമാതിരി ഒരു ക്വുർആൻ കൊണ്ടുവരാൻ സാധ്യമ

ല്ലെന്ന് സൂറ: ഇസ്റാഅ 88 ലും ക്വുർആൻ നബിﷺ കെട്ടിയുണ്ടാക്കിയതാണെന്ന് വാദമുണ്ടെങ്കിൽ അതുപോലെയുള്ള 10 സൂറത്തുകളെങ്കിലും കൊണ്ടുവരട്ടെ, സാധിക്കുന്നവരെയൊക്കെ അതിനുക്ഷണിട്ടും കൊള്ളട്ടെയെന്ന് സൂഃ ഹൂദ് : 13 ലും അല്ലാഹു പ്രഖ്യാപിച്ചു. ആ രണ്ടു വെല്ലുവിളികളും നിലവിലിരിക്കെത്തന്നെയാണ് അതേ മാതിരി ഒരു സൂറത്തെങ്കിലും കൊണ്ടുവരട്ടെ എന്നുള്ള ഈ മൂന്നാമത്തേതും.

ഈ മൂന്ന് സൂറത്തുകളും - ഇസ്റാഉം, ഹൂദും, ഈ സൂറത്തും - മക്കീ സൂറത്തുകളാകുന്നു. ഏറ്റവും ലഘുവായ ഈ മൂന്നാമത്തെ വെല്ലുവിളിയാകട്ടെ, മദനീ സൂറത്തായ അൽബക്വറഃ 23, 24 വചനങ്ങളിൽ വീണ്ടും അല്ലാഹു ആവർത്തിക്കുകയും ചെയ്തിരിക്കുന്നു. ഒരു കാലത്തും നിങ്ങൾക്കത് സാധ്യമല്ലെന്ന് അവിടെ അറുത്തുമുറിച്ചു പറയുക കൂടി ചെയ്തിരിക്കുകയാണ്. മനഃസാക്ഷിയും, സത്യബോധവുമുള്ള ഏതൊരു ഹൃദയത്തിനും ക്വുർആന്റെ സത്യതയും ദൈവികതയും മനസ്സിലാക്കുവാൻ ഇതിൽപരം തെളിവ് എന്താണുള്ളത്?! അല്ലാഹുവിന് പുറമെയുള്ള ആരുടെ സഹായസഹകരണം വേണമെങ്കിലും സ്വീകരിക്കാമെന്നും, എന്നാലും നിങ്ങൾക്കതിന് കഴിയുകയില്ലെന്നും അർത്ഥശങ്കക്കിടമില്ലാത്തവിധം ഉറപ്പിച്ചു പറയുവാൻ അല്ലാഹുവിനല്ലാതെ കഴിയുമോ?! അല്ലാഹു തുടർന്ന് പറയുന്നു :-

بَلْ كَذَّبُوا۟ بِمَا لَمْ يُحِيطُوا۟ بِعِلْمِهِۦ وَلَمَّا يَأْتِهِمْ تَأْوِيلُهُۥ ۚ

**《39》 എങ്കിലും അവർ യാതൊന്നിന്റെ അറിവിനെ സൂക്ഷ്മമാക്കിയിട്ടില്ലയോ അതിനെ [സൂക്ഷ്മമായി അറിഞ്ഞിട്ടില്ലാത്തതിനെ] അവർ വ്യാജമാക്കിയിരിക്കുകയാണ്. അതിന്റെ പുലർച്ച അവർക്ക് വന്നെത്തിയിട്ടുമില്ലതാനും.**

كَذَٰلِكَ كَذَّبَ ٱلَّذِينَ مِن قَبْلِهِمْ ۖ فَٱنظُرْ كَيْفَ كَانَ عَٰقِبَةُ ٱلظَّٰلِمِينَ ﴿٣٩﴾

**അപ്രകാരം, അവരുടെ മുമ്പുള്ളവരും വ്യാജമാക്കിയിരിക്കുന്നു. എന്നിട്ട് (ആ) അക്രമികളുടെ പര്യവസാനം എങ്ങിനെ ആയെന്ന് നോക്കുക!**

وَمِنْهُم مَّن يُؤْمِنُ بِهِۦ وَمِنْهُم مَّن لَّا يُؤْمِنُ بِهِۦ ۚ وَرَبُّكَ أَعْلَمُ بِٱلْمُفْسِدِينَ ﴿٤٠﴾

**《40》 അവരിൽനിന്നും ചിലർ അതിൽ വിശ്വസിക്കുന്നവരുണ്ട്. അവരിൽ നിന്നും ചിലർ അതിൽ വിശ്വസിക്കാത്തവരുമുണ്ട്. നിന്റെ റബ്ബ്, നാശമുണ്ടാക്കുന്നവരെപ്പറ്റി നല്ലവണ്ണം അറിയുന്നവനാകുന്നു.**

---

《39》 بَلْ പക്ഷേ, എങ്കിലും, എന്നാൽ كَذَّبُوا അവർ വ്യാജമാക്കി بِمَا യാതൊന്നിനെ لَمْ يُحِيطُوا അവർ വലയം ചെയ്തിട്ടില്ല (സൂക്ഷ്മമാക്കിയിട്ടില്ല) بِعِلْمِهِ അതിന്റെ അറിവിനെ وَلَمَّا يَأْتِهِمْ അവർക്ക് വന്നിട്ടുമില്ല تَأْوِيلُهُ അതിന്റെ പുലർച്ച, പൊരുൾ, വ്യാഖ്യാനം كَذَٰلِكَ അതുപോലെ كَذَّبَ വ്യാജമാക്കിയിരിക്കുന്നു الَّذِينَ مِن قَبْلِهِمْ അവ

രുടെ (ഇവരുടെ) മുമ്പുള്ളവർ فَانظُرْ എന്നിട്ട് നോക്കുക كَيْفَ كَانَ എങ്ങിനെ ആയി (ഉണ്ടായി) എന്ന് عَاقِبَةُ കലാശം, പര്യവസാനം, അന്ത്യം الظَّالِمِينَ അക്രമികളുടെ ﴾40﴿ وَمِنْهُم അവരിലുണ്ട്, അവരിൽ നിന്ന് (ചിലർ) مَّن يُؤْمِنُ വിശ്വസിക്കുന്നവർ, വിശ്വസിക്കുന്നവരുണ്ട് بِهِ അതിൽ وَمِنْهُم അവരിലുണ്ട് , അവരിൽ (ചിലർ) مَّن لَّا يُؤْمِنُ വിശ്വസിക്കാത്തവർ, വിശ്വസിക്കാത്തവരാണ് بِهِ അതിൽ وَرَبُّكَ നിന്റെ റബ്ബാകട്ടെ أَعْلَمُ ഏറ്റവും (നല്ലപോലെ) അറിയുന്നവനാണ് بِالْمُفْسِدِينَ നാശം (കുഴപ്പം) ഉണ്ടാക്കുന്നവരെപ്പറ്റി

---

മേൽകണ്ട പ്രകാരം ക്വുർആന്റെ സത്യതയെ ഖണ്ഡിക്കുവാൻ അവർക്ക് സാധ്യമല്ല. എന്നിരിക്കെ, അവരതിൽ വിശ്വസിക്കുവാൻ ബാധ്യസ്ഥരാണ്. പക്ഷേ, അതിനെപ്പറ്റി ശരിക്ക് മനസ്സിലാക്കുവാനോ, അതിലെ തെളിവുകൾ പരിശോധിക്കുവാനോ ശ്രമിക്കാതെ കണ്ണടച്ചു നിഷേധിക്കുകയാണ് അവർ ചെയ്യുന്നത്. അത് വിഭാവനം ചെയ്യുന്നതും, പ്രവചിച്ചുകൊണ്ടിരിക്കുന്നതുമായ കാര്യങ്ങൾ അനുഭവത്തിൽ പുലർന്നു കാണുവാൻ അവർ കാത്തിരിക്കുന്നുമില്ല. ചുരുക്കിപ്പറഞ്ഞാൽ, അതിന്റെ വാച്യവശമോ, ആശയവശമോ ഒന്നും ഗൗനിക്കാതെ – കേട്ടമാത്രയിൽ തന്നെ – വ്യാജമാക്കുകയുണ്ടായിട്ടുണ്ട്. അതിന്റെ ഫലം അവർ അനുഭവിക്കുകയും ചെയ്തിട്ടുണ്ട്. അത് ഇവർക്കും പാഠമായിരിക്കേണ്ടതാകുന്നു. സത്യനിഷേധികളുടെ മൊത്തത്തിലുള്ള സ്ഥിതിയാണ് ഇപ്പറഞ്ഞത്. പക്ഷേ, എല്ലാവരും ഒരേമാതിരിക്കാരല്ല. ചിലരൊക്കെ ക്വുർആന്റെ യാഥാർത്ഥ്യം മനസ്സിലാക്കി അതിൽ വിശ്വസിച്ചുവരുന്നുണ്ട് താനും. വിശ്വസിക്കാതെ, കുഴപ്പത്തിനും നാശത്തിനും ഒരുമ്പെട്ട ഒരു വിഭാഗക്കാരും അവരിലുണ്ട്. ഇവരെപ്പറ്റി അല്ലാഹുവിന് നന്നായറിയാം. അവരുടെമേൽ അവൻ തക്ക നടപടി എടുക്കുകയും ചെയ്യും എന്നൊക്കെയാണ് ഈ വചനങ്ങളിൽ പ്രസ്താവിച്ചതിന്റെ താൽപര്യം.

## വിഭാഗം – 5

وَإِن كَذَّبُوكَ فَقُل لِّي عَمَلِي وَلَكُمْ عَمَلُكُمْ ۖ أَنتُم بَرِيٓـُٔونَ مِمَّآ أَعْمَلُ وَأَنَا۠ بَرِيٓءٌ مِّمَّا تَعْمَلُونَ ﴿٤١﴾

**﴾41﴿ അവർ നിന്നെ വ്യാജമാക്കുന്ന പക്ഷം, നീ പറയുക: 'എനിക്ക് എന്റെ കർമം; നിങ്ങൾക്ക് നിങ്ങളുടെ കർമവും. ഞാൻ പ്രവർത്തിക്കുന്നതിൽനിന്ന് നിങ്ങൾ മുക്തരാണ്; നിങ്ങൾ പ്രവർത്തിക്കുന്നതിൽനിന്ന് ഞാനും മുക്തനാകുന്നു.'**

وَمِنْهُم مَّن يَسْتَمِعُونَ إِلَيْكَ ۚ أَفَأَنتَ تُسْمِعُ ٱلصُّمَّ وَلَوْ كَانُوا۟ لَا يَعْقِلُونَ ﴿٤٢﴾

**﴾42﴿ അവരിൽനിന്നും ചിലർ, നിന്നിലേക്ക് ചെവികൊടുക്കുന്നവരുമുണ്ട്. എന്നാൽ, ബധിരൻമാരെ– അവർ ബുദ്ധികൊടു (ത്തു ഗ്രഹി) ക്കാതിരുന്നാലും – നീ കേൾപ്പിക്കുമോ ?!**

وَمِنۡهُم مَّن يَنظُرُ إِلَيۡكَۚ أَفَأَنتَ تَهۡدِي ٱلۡعُمۡيَ وَلَوۡ كَانُواْ لَا يُبۡصِرُونَ ﴿٤٣﴾

**﴾43﴿ അവരിൽനിന്നും ചിലർ, നിന്നിലേക്ക് നോക്കുന്നവരുമുണ്ട്. എന്നാൽ, അന്ധൻമാരെ - അവർ കണ്ടറിയാതിരുന്നാലും - നീ വഴി കാട്ടുമോ?!**

﴾41﴿ وَإِنْ كَذَّبُوكَ അവർ നിന്നെ വ്യാജമാക്കുന്നപക്ഷം فَقُلْ നീ പറയുക لِي عَمَلِي എനിക്ക് എന്റെ പ്രവൃത്തി (കർമം) وَلَكُمْ നിങ്ങൾക്കും (ഉണ്ടായിരിക്കും) عَمَلُكُمْ നിങ്ങളുടെ പ്രവൃത്തി (കർമം) أَنْتُمْ നിങ്ങൾ بَرِيئُونَ മുക്തരാണ്, നിരപരാധി (നിരുത്തരവാദി) കളാണ് مِمَّا أَعْمَلُ ഞാൻ പ്രവർത്തിക്കുന്നതിൽനിന്ന് وَأَنَا بَرِيءٌ ഞാനും മുക്തനാണ്, നിരപരാധിയാണ് مِمَّا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിൽ നിന്ന്. ﴾42﴿ وَمِنْهُمْ അവരിലുണ്ട്, അവരിൽനിന്ന് (ചിലർ) مَنْ يَسْتَمِعُونَ ചെവികൊടുക്കുന്ന (ശ്രദ്ധിച്ചു കേൾക്കുന്ന)വർ إِلَيْكَ നിന്നിലേക്ക് أَفَأَنْتَ എന്നാൽ നീയോ تُسْمِعُ കേൾപ്പിക്കു(മോ) الصُّمَّ ബധിരന്മാരെ, കാത് കേൾക്കാത്തവരെ وَلَوْ كَانُوا അവരായിരുന്നാലും لَا يَعْقِلُونَ അവർ ബുദ്ധി ഉപയോഗിക്കാതെ,ഗ്രഹിക്കാതെ ﴾43﴿ وَمِنْهُمْ അവരിലുണ്ട്, അവരിൽ (ചിലർ) مَنْ يَنْظُرُ നോക്കുന്നവർ, നോക്കുന്നവരുണ്ട് إِلَيْكَ നിന്റെ നേരെ, നിന്നിലേക്ക് أَفَأَنْتَ എന്നാൽ നീയോ تَهْدِي വഴികാട്ടു (മോ) الْعُمْيَ അന്ധൻമാരെ, കാഴ്ചയില്ലാത്തവരെ وَلَوْ كَانُوا അവരായിരുന്നാലും لَا يُبْصِرُونَ അവർ കാണുന്നില്ല, കാണാത്ത (വർ)

---

إِنَّ ٱللَّهَ لَا يَظۡلِمُ ٱلنَّاسَ شَيۡـًٔا وَلَٰكِنَّ ٱلنَّاسَ أَنفُسَهُمۡ يَظۡلِمُونَ ﴿٤٤﴾

**﴾44﴿ നിശ്ചയമായും അല്ലാഹു, മനുഷ്യരോട് ഒട്ടും (തന്നെ) അക്രമം പ്രവർത്തിക്കുകയില്ല; എങ്കിലും, മനുഷ്യർ അവരുടെ സ്വന്തങ്ങളോട് തന്നെ അക്രമം പ്രവർത്തിക്കുന്നു.**

﴾44﴿ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يَظْلِمُ അക്രമം ചെയ്കയില്ല النَّاسَ മനുഷ്യരെ, മനുഷ്യരോട് شَيْئًا യാതൊന്നും, ഒട്ടും وَلَٰكِنَّ النَّاسَ എങ്കിലും മനുഷ്യർ أَنْفُسَهُمْ അവരുടെ സ്വന്തങ്ങളോട് (ആത്മാക്കളോട്, ദേഹങ്ങളോട് ) يَظْلِمُونَ അവർ അക്രമം ചെയ്യുന്നു.

---

മേൽകണ്ടതുപോലെ, ആ സത്യനിഷേധികളുടെ നിഷേധത്തിനും അവിശ്വാസത്തിനും നീതീകരണമൊന്നുമില്ല. അവരെ നന്നാക്കിത്തീർക്കുവാൻ പാടുപെട്ടിട്ട് കാര്യമില്ല. നിങ്ങൾ കണ്ടതുപോലെ നിങ്ങൾ പ്രവർത്തിച്ചുകൊള്ളുക, നിങ്ങളുടെ ഉത്തരവാദിത്വം എനിക്കോ, എന്റെ ഉത്തരവാദിത്വം നിങ്ങൾക്കോ ഇല്ല എന്ന് പറഞ്ഞു അവരിൽനിന്ന് ഒഴിഞ്ഞു നിൽക്കുകയേ വേണ്ടൂ. അവരിൽപെട്ട ചിലർ നീ പറയുന്നതും ഓതിക്കേൾപിക്കുന്നതും

ശ്രദ്ധാപൂർവ്വം കേൾക്കുന്നത് കാണാം. ചിലർ കാര്യം മനസ്സിലാക്കാനെന്നപോലെ മുഖത്ത് നോക്കിയിരിക്കുന്നതും കാണാം. എന്നാൽ, അവരൊന്നും ചിന്തിച്ചു ഗ്രഹിക്കുവാനോ, സത്യം മനസ്സിലാക്കുവാനോ വേണ്ടിയല്ല അങ്ങിനെ ചെയ്യുന്നത്. പ്രത്യക്ഷത്തിൽ, അവർ കേൾവിയും കാഴ്ചയുമുള്ളവരാണെങ്കിലും ബധിരൻമാരുടെയും, അന്ധൻമാരുടെയും സ്ഥിതിയാണ് അവർക്കുള്ളത്. ബധിരൻമാരെ കേൾപിച്ചും, അന്ധൻമാർക്ക് വഴികാട്ടിയും നേർവഴിക്കാക്കുവാൻ നിനക്ക് കഴിയുകയില്ലല്ലോ. അതുകൊണ്ട് അവരെപ്പറ്റി അവഗണിച്ചുകൊള്ളുക. ഇപ്രകാരം നബിﷺയെ അല്ലാഹു ഉണർത്തുകയാണ്.

وَيَوْمَ يَحْشُرُهُمْ كَأَن لَّمْ يَلْبَثُوٓا۟ إِلَّا سَاعَةً مِّنَ ٱلنَّهَارِ يَتَعَارَفُونَ بَيْنَهُمْ ۚ

**﴾45﴿ പകലിൽനിന്നും ഒരു നാഴിക (സമയം) അല്ലാതെ അവർ (മുമ്പ്) കഴിഞ്ഞു കൂടിയിട്ടില്ലെന്നോണം അവരെ അവൻ (അല്ലാഹു) ഒരുമിച്ചുകൂട്ടുന്ന ദിവസം; അവർ തങ്ങൾക്കിടയിൽ അന്യോന്യം അറിയുന്നതാണ്.**

قَدْ خَسِرَ ٱلَّذِينَ كَذَّبُوا۟ بِلِقَآءِ ٱللَّهِ وَمَا كَانُوا۟ مُهْتَدِينَ ﴿٤٥﴾

**അല്ലാഹുവുമായി കണ്ടുമുട്ടുന്നതിനെ വ്യാജമാക്കിയവർക്ക് നഷ്ടപ്പെട്ടുപോയി; അവർ നേർമാർഗം പ്രാപിച്ചവരായിരുന്നുമില്ല.**

---

﴾45﴿ وَيَوْمَ ദിവസം يَحْشُرُهُمْ അവൻ അവരെ ഒരുമിച്ചുകൂട്ടുന്ന كَأَنْ എന്നപോലെ, എന്നോണം لَمْ يَلْبَثُوا അവർ താമസിച്ചി (കഴിഞ്ഞു കൂടിയി) ട്ടില്ല إِلَّا سَاعَةً ഒരു നാഴികയല്ലാതെ مِنَ النَّهَارِ പകലിൽനിന്നുള്ള يَتَعَارَفُونَ അവർ അന്യോന്യം അറിയും, പരിചയപ്പെടും بَيْنَهُمْ അവർക്കിടയിൽ قَدْ خَسِرَ നഷ്ടപ്പെട്ടിട്ടുണ്ട്, നഷ്ടമടഞ്ഞുപോയി الَّذِينَ كَذَّبُوا വ്യാജമാക്കിയവർ بِلِقَاءِ اللَّهِ അല്ലാഹുവുമായി കാണുന്നതിനെ وَمَا كَانُوا അവർ ആയിരുന്നുമില്ല مُهْتَدِينَ നേർമാർഗം പ്രാപിച്ചവർ.

---

മഹ്ശർ മഹാസമ്മേളനത്തിൽ എല്ലാവരും ഒരുമിച്ചു കൂട്ടപ്പെടുന്ന അവസരത്തിൽ, അന്നത്തെ അതിഗൗരവങ്ങളായ സ്ഥിതിഗതികളും, പാരത്രിക ജീവിതത്തിന്റെ അന്ത്യമില്ലായ്മയും കണ്ടറിയുമ്പോൾ, അവിശ്വാസികളായ ആളുകൾക്ക് മുമ്പ് തങ്ങളിൽ കഴിഞ്ഞുപോയതെല്ലാം അങ്ങേയറ്റം നിസ്സാരമായി അനുഭവപ്പെടും. ഇതിനുമുമ്പ് ഭൂമിയിൽ ആകെ ഒരു നാഴിക നേരമേ തങ്ങൾ താമസിച്ചിട്ടുള്ളൂവെന്ന് തോന്നും. മുമ്പ് അന്യോന്യം പരിചയമുണ്ടായിരുന്നവർ തമ്മിൽ കാണുമ്പോൾ, തങ്ങൾ വേർപ്പെട്ടിട്ട് അധിക കാലമൊന്നും കഴിഞ്ഞിട്ടില്ലാത്തവണ്ണം അന്യോന്യം തിരിച്ചറിയുകയും ചെയ്യും. ഇഹത്തിലായിരുന്നപ്പോൾ പരലോക ജീവിതത്തെയും, അല്ലാഹുവിന്റെ മുമ്പിൽ ഹാജറാക്കപ്പെടുന്നതിനെയും നിഷേധിച്ചുകൊണ്ടിരുന്നവർ മുഴുവനും ഈ അവസരത്തിൽ രക്ഷാമാർഗമില്ലാതെ നഷ്ടത്തിലും കഷ്ടത്തിലും അകപ്പെട്ടുകഴിഞ്ഞിരിക്കും.

കിയാമത്തുനാളിലെ അതിഭയങ്കരങ്ങളായ സംഭവവികാസങ്ങളും, അവ മൂലം ഏർപ്പെടുന്ന അങ്കലാപ്പും കാരണമായി, അതിന് മുമ്പ് ഈ ഭൂമിയിൽ – മരണം വരെയും ,

മരണം മുതൽ പുനരുത്ഥാന വരെയുമുള്ള കാലത്ത് - വളരെ കുറഞ്ഞ സമയം മാത്രമേ കഴിഞ്ഞുകൂടിയിട്ടുള്ളൂവെന്നുള്ള അവിശ്വാസികളുടെ ഈ തോന്നലിനെപ്പറ്റി ഒന്നിലധികം സ്ഥലങ്ങളിൽ ക്വുർആൻ വ്യക്തമാക്കിയിട്ടുണ്ട്. (ത്വാഹ: 103, റൂം : 55, അഹ്ക്വാഫ് : 35, നാസിആത്ത് : 46 മുതലായവ നോക്കുക.) ഈ വചനങ്ങളത്രയും ദുർവ്യാഖ്യാനം ചെയ്തു കൊണ്ട് ഇപ്പോൾ ചില ആധുനികാശയക്കാർ മരണപ്പെട്ടവർക്ക് ക്വബ്റുകളിൽവെച്ചു ണ്ടാകുന്ന അനുഭവങ്ങളെക്കുറിച്ച് വന്നിട്ടുള്ള ഹദീഥുകളെല്ലാം നിഷേധിക്കുകയും, പരി ഹാസപൂർവ്വം തള്ളിക്കളയുകയും ചെയ്യുന്നത് കാണാം. അവർ അൽപസമയമല്ലാതെ കഴിഞ്ഞുകൂടിയിട്ടില്ലെന്ന് അവർക്ക് തോന്നുവാൻ കാരണം, അവർ ക്വബ്റുകളിൽ ഒന്നും അറിയാതെ ഉറങ്ങിക്കിടക്കുകയായിരുന്നതു കൊണ്ടാണെന്നും മറ്റുമാണ് അവരുടെ സമർത്ഥനം. ഇത് തികച്ചും വാസ്തവവിരുദ്ധവും ക്വുർആന്റെ വാക്കുകൾക്കും ഹദീഥു കൾക്കും എതിരുമാണ്. കൂടുതൽ ഗ്രഹിക്കാൻ സൂറത്തുൽ മുഅ്മിനൂന്റെ അവസാന ത്തിൽ കൊടുത്തിട്ടുള്ള വ്യാഖ്യാനക്കുറിപ്പ് നോക്കുക.

وَإِمَّا نُرِيَنَّكَ بَعْضَ ٱلَّذِى نَعِدُهُمْ أَوْ نَتَوَفَّيَنَّكَ فَإِلَيْنَا مَرْجِعُهُمْ ثُمَّ ٱللَّهُ شَهِيدٌ عَلَىٰ مَا يَفْعَلُونَ ﴿٤٦﴾

**﴿46﴾ (ഒരുപക്ഷേ,) അവരെ നാം താക്കീത് നൽകിവരുന്നതിൽ ചിലത് നാം നിനക്ക് കാണിച്ചുതരുകയോ, അല്ലെങ്കിൽ നിന്നെ [നിന്റെ ആത്മാവിനെ] നാം പിടിച്ചെടുക്കുകയോ ചെയ്യുന്ന പക്ഷം, എന്നാൽ നമ്മിലേക്ക് തന്നെയായിരിക്കും അവരുടെ മടങ്ങിവരവ്. പിന്നെ, അവർ ചെയ്തു കൊണ്ടിരിക്കുന്നതിനെപ്പറ്റി അല്ലാഹു സാക്ഷിയായിരിക്കും [അപ്പോൾ അവൻ വേണ്ടത് ചെയ്തുകൊള്ളും.]**

وَلِكُلِّ أُمَّةٍ رَّسُولٌ ۖ فَإِذَا جَآءَ رَسُولُهُمْ قُضِىَ بَيْنَهُم بِٱلْقِسْطِ وَهُمْ لَا يُظْلَمُونَ ﴿٤٧﴾

**﴿47﴾ എല്ലാ (ഓരോ) സമുദായത്തിനുമുണ്ടായിരിക്കും ഒരു റസൂൽ. അങ്ങനെ, അവരുടെ റസൂൽ (അവർക്ക്) വന്നാൽ, അവർക്കിടയിൽ നീതി മുറയനുസരിച്ച് (കാര്യം) തീരുമാനിക്കപ്പെടുന്നതാണ്; അവരാകട്ടെ, അനീതി ചെയ്യപ്പെടുകയില്ലതാനും.**

---

﴿46﴾ وَإِمَّا نُرِيَنَّكَ (ഒരുപക്ഷേ - വല്ലപ്പോഴും) നിനക്ക് നാം കാണിച്ചു തരുന്ന പക്ഷം بَعْضَ ചിലത് الَّذِي نَعِدُهُمْ അവരോട് നാം വാഗ്ദത്തം (താക്കീത്) ചെയ്യുന്ന أَوْ نَتَوَفَّيَنَّكَ അല്ലെങ്കിൽ നിന്നെ നാം പിടിച്ചെടുക്കുന്ന (മുഴുവനുമായെടുക്കുന്ന) പക്ഷം فَإِلَيْنَا എന്നാൽ നമ്മിലേക്കാണ് مَرْجِعُهُمْ അവരുടെ മടക്കം, മടങ്ങിവരവ് ثُمَّ اللَّهُ പിന്നെ അല്ലാഹു شَهِيدٌ സാക്ഷിയാണ് عَلَىٰ مَا يَفْعَلُونَ അവർ ചെയ്യുന്നതിന്. ﴿47﴾ وَلِكُلِّ أُمَّةٍ എല്ലാ സമുദായത്തിനുമുണ്ട് رَسُولٌ ഒരു (ഓരോ) റസൂൽ فَإِذَا جَاءَ എന്നിട്ട്

(അങ്ങിനെ) വന്നാൽ رَسُولُهُمْ അവരുടെ റസൂൽ قُضِيَ തീരുമാനിക്ക (വിധിക്ക) പ്പെടും بَيْنَهُمْ അവർക്കിടയിൽ بِالْقِسْطِ നീതിമുറയനുസരിച്ച് وَهُمْ അവർ لا يُظْلَمُونَ അക്രമിക്ക (അനീതി ചെയ്യ) പ്പെടുകയില്ല.

---

സാരം: ഈ സത്യനിഷേധികളെ താക്കീതുചെയ്തുവരുന്ന ശിക്ഷകളിൽ–കൊല, പരാജയം, അപമാനം തുടങ്ങിയവയിൽ –ചിലത് ഒരുപക്ഷേ, നബിﷺയുടെ കാലത്ത് തന്നെ സംഭവിക്കുകയും, നബിﷺക്ക് അത് കാണുവാൻ സാധിക്കുകയും ചെയ്തേക്കാം. അല്ലെങ്കിൽ അതിന് മുമ്പുതന്നെ അതൊന്നും കാണുവാൻ കഴിയാത്തവണ്ണം നേരത്തേ തന്നെ നബിﷺ സ്വർഗം പൂകിയെന്നും വരാം. രണ്ടിൽ ഏത് സംഭവിച്ചാലും അവർ മടങ്ങി എത്തുന്നത് അല്ലാഹുവിങ്കലേക്കായിരിക്കും. അവർ ചെയ്യുന്നതെല്ലാം അവൻ കണ്ടറിഞ്ഞുകൊണ്ടിരിക്കുന്നുമുണ്ട്. അപ്പോൾ, അവരുടെ മേൽ എടുക്കേണ്ടുന്ന നടപടി അവൻ എടുക്കുകതന്നെ ചെയ്യും. ഓരോ സമുദായത്തെയും മാർഗദർശനം ചെയ്യാൻ അല്ലാഹു പ്രത്യേകം റസൂലുകളെ അയക്കാറുണ്ട്. റസൂലുകളെ അയക്കാതെ ആരുടെ മേലും ശിക്ഷാ നടപടി എടുക്കാറില്ല. (**وما كنا معذبين حتى نبعث ر سولا** ) റസൂലുകൾ വന്ന് പ്രബോധനം നടത്തുകയും തെളിവുകൾ നൽകുകയും ചെയ്തു കഴിഞ്ഞാൽ, പിന്നീട് നീതിയും ന്യായവും അനുസരിച്ച് നിഷേധികളുടെ മേൽ നടപടി സ്വീകരിക്കുക പതിവാണ്. റസൂലുകളും സത്യവിശ്വാസികളും വിജയിക്കുകയും ചെയ്യും. പക്ഷേ, നിഷേധികളോട് – അവർ നിഷേധികളാണെന്നുവെച്ച് –യാതൊരു അനീതിയും അല്ലാഹു ചെയ്കയില്ലതാനും.

وَيَقُولُونَ مَتَىٰ هَـٰذَا ٱلْوَعْدُ إِن كُنتُمْ صَـٰدِقِينَ ﴿٤٨﴾

**﴾48﴿ അവർ [അവിശ്വാസികൾ] പറയുന്നു: 'എപ്പോഴാണ് ഈ വാഗ്ദത്തം (നിറവേറൽ)–നിങ്ങൾ സത്യം പറയുന്നവരാണെങ്കിൽ ?!'**

قُل لَّآ أَمْلِكُ لِنَفْسِى ضَرًّا وَلَا نَفْعًا إِلَّا مَا شَآءَ ٱللَّهُ ۗ لِكُلِّ أُمَّةٍ أَجَلٌ ۚ إِذَا جَآءَ أَجَلُهُمْ فَلَا يَسْتَـْٔخِرُونَ سَاعَةً ۖ وَلَا يَسْتَقْدِمُونَ ﴿٤٩﴾

**﴾49﴿ പറയുക: എന്റെ 'സ്വന്തത്തിന് (തന്നെ) ഒരു ഉപദ്രവമാകട്ടെ, ഒരു ഉപകാരമാകട്ടെ, ഞാൻ അധീനമാക്കുന്നില്ല, അല്ലാഹു ഉദ്ദേശിച്ചതല്ലാതെ.**

**'എല്ലാ സമുദായത്തിനുമുണ്ട് ഒരു അവധി. അവരുടെ അവധി വന്നാൽ, അപ്പോൾ അവർ ഒരു നാഴിക (സമയം) പിന്നോട്ട് പോകുകയാകട്ടെ, മുന്നോട്ട് പോകുകയാകട്ടെ ചെയ്കയില്ല.'**

قُلْ أَرَءَيْتُمْ إِنْ أَتَىٰكُمْ عَذَابُهُۥ بَيَـٰتًا أَوْ نَهَارًا

**﴾50﴿ പറയുക : ' കണ്ടുവോ (–നിങ്ങളൊന്നു പറയുവിൻ): രാത്രി സമയത്തോ, പകലിലോ അവന്റെ**

مَّاذَا يَسْتَعْجِلُ مِنْهُ ٱلْمُجْرِمُونَ ﴿٥٠﴾

**ശിക്ഷ നിങ്ങൾക്ക് വന്നെത്തിയെങ്കിൽ, അതിൽ നിന്ന് ഏതൊന്നിനായിരിക്കും (ഈ) കുറ്റവാളികൾ ധൃതി കാണിക്കുക?!**

أَثُمَّ إِذَا مَا وَقَعَ ءَامَنتُم بِهِۦٓ ءَآلْـَٰٔنَ وَقَدْ كُنتُم بِهِۦ تَسْتَعْجِلُونَ ﴿٥١﴾

**《51》 'അത് സംഭവിച്ചാൽ പിന്നീടാണോ നിങ്ങളതിൽ വിശ്വസിക്കുന്നത് ?! 'ഇപ്പോഴോ (വിശ്വസിക്കുന്നത്)? നിങ്ങൾ ഇതിന് [ഈ ശിക്ഷക്ക്] ധൃതി കൂട്ടിക്കൊണ്ടിരിക്കുകയായിരുന്നുവല്ലോ' (എന്നായിരിക്കും അപ്പോൾ പറയപ്പെടുക.)**

ثُمَّ قِيلَ لِلَّذِينَ ظَلَمُوا۟ ذُوقُوا۟ عَذَابَ ٱلْخُلْدِ هَلْ تُجْزَوْنَ إِلَّا بِمَا كُنتُمْ تَكْسِبُونَ ﴿٥٢﴾

**《52》 പിന്നീട്, അക്രമം പ്രവർത്തിച്ചവരോട് പറയപ്പെടും: 'നിങ്ങൾ ശാശ്വത ശിക്ഷ ആസ്വദിച്ചുകൊള്ളുവിൻ ! നിങ്ങൾ (പ്രവർത്തിച്ച്) സമ്പാദിച്ചിരുന്നതിനല്ലാതെ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുമോ?!'**

---

《48》 وَيَقُولُونَ അവർ പറയും, പറയുന്നു مَتَى എപ്പോഴാണ് هَٰذَاالْوَعْدُ ഈ വാഗ്ദത്തം إِنْ كُنتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യം പറയുന്നവർ. 《49》 قُلْ നീ പറയുക لَا أَمْلِكُ ഞാൻ അധീനമാക്കുന്നില്ല (എനിക്ക് കഴിവില്ല) لِنَفْسِي എന്റെ സ്വന്തത്തിന് ضَرًّا ഒരു ഉപദ്രവം وَلَا نَفْعًا ഒരു ഉപകാരവുമില്ല إِلَّا مَاشَاءَ ഉദ്ദേശിച്ചതല്ലാതെ اللَّهُ അല്ലാഹു لِكُلِّ أُمَّةٍ എല്ലാ സമുദായത്തിനുമുണ്ട് أَجَلٌ ഒരു അവധി إِذَاجَاءَ വന്നാൽ أَجَلُهُمْ അവരുടെ അവധി فَلَا يَسْتَأْخِرُونَ അപ്പോൾ അവർ പിന്തിപ്പോകയില്ല, പിന്നോട്ടാകുകയില്ല سَاعَةً ഒരു നാഴികയും وَلَا يَسْتَقْدِمُونَ അവർ മുന്തിപ്പോകുകയുമില്ല, മുന്നോട്ടുമാകയില്ല. 《50》 قُلْ നീ പറയുക أَرَأَيْتُمْ നിങ്ങൾ കണ്ടുവോ (പറയുവിൻ) إِنْ أَتَاكُمْ നിങ്ങൾക്ക് വന്നെങ്കിൽ عَذَابُهُ അവന്റെ ശിക്ഷ بَيَاتًا രാത്രി സമയത്ത് أَوْنَهَارًا അല്ലെങ്കിൽ പകലിൽ مَاذَا എന്തൊന്നാണ്, ഏതിനാണ് يَسْتَعْجِلُ ധൃതികൂട്ടുന്നത്, ബദ്ധപ്പെടുന്നത് مِنْهُ അതിൽ നിന്ന് الْمُجْرِمُونَ കുറ്റവാളികൾ. 《51》 أَثُمَّ പിന്നെയോ إِذَامَاوَقَعَ അത് സംഭവിച്ചാൽ, അതുണ്ടാകുമ്പോൾ آمَنتُمْ بِهِ അതിൽ നിങ്ങൾ വിശ്വസിക്കുന്നത് آلْآنَ ഇപ്പോഴോ, ഇന്നേരമോ وَقَدْ كُنتُمْ നിങ്ങളായിരിക്കെ, നിങ്ങളായിരുന്നുവല്ലോ بِهِ അതിന്, അതിനെപ്പറ്റി تَسْتَعْجِلُونَ നിങ്ങൾ ധൃതികൂട്ടും. 《52》 ثُمَّ قِيلَ പിന്നെ പറയപ്പെടും لِلَّذِينَ ظَلَمُوا അക്രമം ചെയ്തവരോട് ذُوقُوا നിങ്ങൾ ആസ്വദിക്കുവിൻ عَذَابَ ശിക്ഷയെ الْخُلْدِ ശാശ്വതത്തിന്റെ, സ്ഥിരതയുടെ هَلْ تُجْزَوْنَ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുമോ إِلَّا بِمَا യാതൊന്നിനല്ലാതെ كُنتُمْ നിങ്ങളായി

രുന്നു تَكْسِبُونَ നിങ്ങൾ സമ്പാദിക്കും, പ്രവർത്തിച്ചുവെക്കും.

---

സത്യവിശ്വാസികൾക്ക് രക്ഷയും വിജയവും ലഭിക്കും. അവിശ്വാസികൾക്ക് ശിക്ഷയും പരാജയവും അനുഭവപ്പെടും എന്നൊക്കെ നിങ്ങൾ പറയുന്നുണ്ടല്ലോ; അതൊക്കെ സത്യമാണെങ്കിൽ എന്താണത് സംഭവിക്കാത്തത്? എപ്പോഴായിരിക്കും അതുണ്ടാവുക? എന്നിങ്ങനെ അവിശ്വാസികൾ പരിഹസിച്ചു പറയാറുള്ളതിന് എങ്ങിനെ മറുപടി പറയേണമെന്ന് അല്ലാഹു നബിﷺക്കു പഠിപ്പിക്കുകയാണ്. മറുപടിയിൽ അടങ്ങിയ തത്വങ്ങൾ ഇങ്ങിനെ വിവരിക്കാം:-

(1) മറ്റുള്ളവരുടെ കാര്യം ഇരിക്കട്ടെ, എന്റെ സ്വന്തം കാര്യത്തിൽപോലും അല്ലാഹു ഉദ്ദേശിച്ചപോലെ സംഭവിക്കുമെന്നേ എനിക്ക് പറയുവാൻ സാധിക്കൂ. അവൻ ഉദ്ദേശിക്കുന്നതിനപ്പുറം വല്ല ഉപദ്രവം ഉണ്ടാക്കുവാനോ അത് തടുക്കുവാനോ, വല്ല ഉപകാരവും ചെയ്യാനോ, അത് ഉണ്ടാക്കാതിരിക്കുവനോ എനിക്ക് കഴിവില്ല. അവൻ നൽകിയത് അനുഭവിക്കുകയും, അവൻ അറിയിച്ചത് അറിയുകയും മാത്രമേ എനിക്ക് നിവൃത്തിയുള്ളൂ. പിന്നെ എങ്ങിനെയാണ് ആവാഗ്ദത്തങ്ങളൊക്കെ ഇന്നപ്പോൾ സംഭവിക്കുമെന്ന് ഞാൻ അറിയുക?!

(2) എന്നാൽ ഒരു വാസ്തവം നിങ്ങൾ മനസ്സിലാക്കണം: ഓരോ സമുദായത്തിനും – അത് ഇന്നപ്പോൾ നശിക്കും അല്ലെങ്കിൽ ശിക്ഷിക്കപ്പെടും എന്നൊക്കെ – അല്ലാഹു ഒരു നിശ്ചയവും അവധിയും വെച്ചിട്ടുണ്ട്. അത് അതേപോലെത്തന്നെ സംഭവിക്കും, അതിൽ ഒരു നിമിഷംപോലും ഏറ്റക്കുറവ് സംഭവിക്കുകയില്ല.

(3) ആ ശിക്ഷ ഒരുപക്ഷേ രാത്രിയിലോ പകലിലോ പെട്ടെന്നാവാം സംഭവിക്കുന്നത്. ഒന്നും തീർത്ത് പറയുവാൻ വയ്യ. എന്നാൽ, അത് സംഭവിക്കുമ്പോൾ ഇപ്പോൾ ധൃതികൂട്ടിക്കൊണ്ടിരിക്കുന്ന ഈ പാപികളാരെങ്കിലും അപ്പോൾ ധൃതികൂട്ടുവാൻ ധൈര്യപ്പെടുമോ? ധൃതികൂട്ടുമെങ്കിൽ ഏത് ശിക്ഷക്കായിരിക്കും ധൃതികൂട്ടുക ?! അതെ , ഈ ധൃതികൂട്ടലൊന്നും വേണ്ടിയിരുന്നില്ലെന്ന് അപ്പോൾ നിങ്ങൾക്ക് ബോധ്യമാകും.

(4) അത് സംഭവിക്കുന്നത് എപ്പോഴായാലും അപ്പോൾ വിശ്വസിക്കാമെന്നാണോ നിങ്ങളുടെ ഭാവം ? എങ്കിൽ അത് പ്രയോജനപ്പെടുവാൻ പോകുന്നില്ല. അപ്പോൾ വിശ്വസിക്കുന്നവരോട്: 'ഈ ശിക്ഷക്ക് തിരക്കു കൂട്ടിയിരുന്നവരാണല്ലോ നിങ്ങൾ, എന്നിട്ട് ഇപ്പോഴാണോ നിങ്ങൾ വിശ്വസിക്കുവാൻ പോകുന്നത് ?! ഈ വിശ്വാസം സ്വീകാര്യമല്ല' എന്നായിരിക്കും പറയപ്പെടുക. അപ്പോഴത്തെ ആ വിശ്വാസം സ്വീകരിക്കപ്പെടുകയില്ലെന്ന് മാത്രമല്ല, ശാശ്വതമായ നരക ശിക്ഷ അനുഭവിച്ചുകൊള്ളണമെന്ന വിധിയും കൂടിയായിരിക്കും ലഭിക്കുക. അത് നിങ്ങളുടെ കർമഫലമല്ലാതെ മറ്റൊന്നുമല്ലതാനും.

۞ وَيَسْتَنۢبِـُٔونَكَ أَحَقٌّ هُوَ ۖ قُلْ إِى وَرَبِّىٓ إِنَّهُۥ لَحَقٌّ ۖ وَمَآ أَنتُم بِمُعْجِزِينَ ﴿٥٣﴾

**﴾53﴿ (നബിയേ) നിന്നോടവർ വർത്തമാനമന്വേഷിക്കുന്നു: യഥാർത്ഥമാണോ അത് ? എന്ന്! നീ പറയുക: 'ഓ ! എന്റെ റബ്ബ് തന്നെയാണ(സത്യം)! നിശ്ചയമായും അത് യഥാർത്ഥം തന്നെ! നിങ്ങൾ (പിടിയിൽപെടാതെ) അശക്തരാക്കുന്നവരല്ലതാനും.'**

﴾53﴿ وَيَسْتَنۢبِـُٔونَكَ അവർ നിന്നോട് വർത്തമാനം (വിവരം) തേടുന്നു, അന്വേഷിക്കുന്നു أَحَقٌّ യഥാർത്ഥം (സത്യം) ആണോ هُوَ അത് قُلْ നീ പറയുക إِي ഓ, അതെ, ഉവ്വ് وَرَبِّيٓ എന്റെ റബ്ബ് തന്നെ സത്യം إِنَّهُۥ നിശ്ചയമായും അത് لَحَقٌّ യാഥാർത്ഥ്യം തന്നെ وَمَآ أَنتُم നിങ്ങളല്ല താനും بِمُعْجِزِينَ അശക്തമാക്കുന്നവർ, പരാജയപ്പെടുത്തുന്നവർ.

---

മനുഷ്യൻ മരിച്ചു മണ്ണായിട്ടും ജീവിപ്പിക്കപ്പെടും, മുൻ ജീവിതത്തിൽ ചെയ്തതിനെപ്പറ്റി ചോദ്യം ചെയ്യപ്പെടും, അതനുസരിച്ച് രക്ഷാശിക്ഷകൾക്ക് വിധേയനാകും എന്നൊക്കെ നിങ്ങൾ പറയുന്നത് യഥാർത്ഥം തന്നെയാണോ? അതല്ല കേവലം തമാശയോ? സത്യനിഷേധികളുടെ ഇത്തരം ചോദ്യത്തിന് ഇപ്രകാരം മറുപടി പറയണമെന്ന് അല്ലാഹു നബി ﷺ യോട് കൽപിക്കുന്നു: 'ഓ! സംശയിക്കേണ്ട! എന്റെ റബ്ബിനെത്തന്നെ സത്യം! അക്ഷരംപ്രതി ശരിയാണത്. നിങ്ങൾ മണ്ണായി നശിച്ചാലും അല്ലാഹുവിന്റെ പിടിയിൽ അകപ്പെടാതെ അവനെ പരാജയപ്പെടുത്തി രക്ഷപ്പെടുവാൻ നിങ്ങൾക്ക് സാധിച്ചേക്കുമെന്ന് നിങ്ങൾ കരുതേണ്ട.'

وَرَبِّيٓ (എന്റെ റബ്ബിനെത്തന്നെ സത്യം!) എന്നിത്രയും ശക്തിയായ സ്വരത്തിൽ സത്യം ചെയ്തുകൊണ്ട് അവിശ്വാസികളോട് മറുപടി പറയുവാൻ നബി ﷺ യോട് കൽപിക്കുന്ന മൂന്ന് സ്ഥലമാണ് ഖുർആനിൽ ആകെയുള്ളത്. ഒന്ന് ഇതുതന്നെ. മറ്റൊന്ന്: അന്ത്യ സമയം വന്നെത്തുകയില്ലെന്ന് പറയുന്നവരോട് ... بَلَىٰ وَرَبِّي لَتَأْتِيَنَّكُمْ (ഇല്ലാതെ! എന്റെ റബ്ബ് തന്നെയാണ! അത് നിങ്ങൾക്ക് വന്നെത്തുക തന്നെ ചെയ്യും.) എന്ന് പറയുവാൻ സൂറത്ത് സബഉ്: 3 ൽ കൽപിച്ചതാകുന്നു. മൂന്നാമത്തേത്: മരണാനന്തരം ജനങ്ങൾ എഴുന്നേൽപിക്കപ്പെടുകയില്ലെന്ന് ജൽപിക്കുന്നവരോട് قُلْ بَلَىٰ وَرَبِّي لَتُبْعَثُنَّ (നീ പറയുക; ഇല്ലാതേ! എന്റെ റബ്ബിനെത്തന്നെയാണ! തീർച്ചയായും നിങ്ങൾ എഴുന്നേൽപിക്കപ്പെടുകതന്നെ ചെയ്യും) എന്ന് പറയുവാൻ സൂഃ തഗാബുൻ: 7 ൽ കൽപിച്ചതുമാകുന്നു. നിഷേധികൾ അവരുടെ നിഷേധവേളയിൽ ഉപയോഗിച്ച അതേ വാക്കുകളെത്തന്നെയാണ് ഇവിടങ്ങളിലെല്ലാം ഖണ്ഡിച്ചിരിക്കുന്നതെന്ന് പ്രസ്താവ്യമത്രെ. മരണാനന്തര ജീവിതത്തെയും, പരലോക ജീവിതത്തെയും നിഷേധിക്കുന്നതിന്റെ ഗൗരവത്തെയും, അതിൽ അവരോട് അല്ലാഹുവിനുള്ള അതികഠിനമായ അമർഷത്തെയുമാണിത് കാണിക്കുന്നത്.

## വിഭാഗം - 6

وَلَوْ أَنَّ لِكُلِّ نَفْسٍ ظَلَمَتْ مَا فِى ٱلْأَرْضِ لَٱفْتَدَتْ بِهِۦ ۗ وَأَسَرُّوا۟ ٱلنَّدَامَةَ لَمَّا رَأَوُا۟ ٱلْعَذَابَ ۖ وَقُضِىَ بَيْنَهُم بِٱلْقِسْطِ ۚ وَهُمْ لَا يُظْلَمُونَ ﴿٥٤﴾

﴾54﴿ **അക്രമം പ്രവർത്തിച്ച എല്ലാ (ഓരോ) വ്യക്തിക്കും ഭൂമിയിലുള്ളത് (മുഴുവൻ) ഉണ്ടായിരുന്നാലും, അത് അതിനെ തെണ്ടം കൊടു(ത്ത് മോചനത്തിനു ശ്രമി)ക്കുക തന്നെ ചെയ്യും. ശിക്ഷയെ കാണുമ്പോൾ അവർ ഖേദം മറച്ചുവെക്കുകയും ചെയ്യും. അവർക്കിടയിൽ നീതിമുറയനുസരിച്ച് തീരുമാനിക്കപ്പെടുകയും ചെയ്യും; അവരാകട്ടെ, അക്രമം ചെയ്യപ്പെടുന്നതുമല്ല.**

﴾54﴿ وَلَوْ أَنَّ ആയിരു(ഉണ്ടായിരു)ന്നെങ്കിൽ لِكُلِّ نَفْسٍ എല്ലാ ആൾക്കും, വ്യക്തിക്കും ظَلَمَتْ അക്രമം ചെയ്ത مَا فِي الْأَرْضِ ഭൂമിയിലുള്ളത് لَافْتَدَتْ അത് തെണ്ടം കൊടുക്കുക (മോചനത്തിന് പ്രായശ്ചിത്തം നൽകുക) തന്നെ ചെയ്യുമായിരുന്നു بِهِ അതിനെ, അതുകൊണ്ട് وَأَسَرُّوا അവർ രഹസ്യമായി (മറച്ചു)വെക്കുകയും ചെയ്യും النَّدَامَةَ ഖേദത്തെ لَمَّا رَأَوُا അവർ കാണുമ്പോൾ, കണ്ട അവസരത്തിൽ الْعَذَابَ ശിക്ഷയെ وَقُضِيَ തീരുമാനിക്കപ്പെടുകയും ചെയ്യും بَيْنَهُمْ അവർക്കിടയിൽ بِالْقِسْطِ നീതിമുറപ്രകാരം وَهُمْ അവരാകട്ടെ لَا يُظْلَمُونَ അക്രമം ചെയ്യപ്പെടുകയില്ല.

---

തങ്ങൾക്ക് ലഭിക്കുവാൻ പോകുന്ന ശിക്ഷാവകുപ്പുകൾ കൺമുമ്പിൽ കാണുമ്പോൾ, തങ്ങൾ ചെയ്തിരുന്ന അക്രമങ്ങളെക്കുറിച്ച് അവർക്ക് ലജ്ജയും അപമാനവും അനുഭവപ്പെടും. അതുകൊണ്ട് അപ്പോൾ തങ്ങളുടെ ഖേദം കഴിയുന്നത്ര മറച്ചുപിടിക്കുവാൻ അവർ ശ്രമിക്കും എന്ന് താൽപര്യം. പക്ഷേ അതിനുശേഷം ഖേദവും വ്യസനവും ഒതുക്കിവെക്കുവാൻ കഴിയാതെ അവർ പരസ്യമായിത്തന്നെ സങ്കടം വിളിച്ചു പറയുകയും ചെയ്യുമെന്ന് വേറെ വചനങ്ങളിൽ നിന്ന് വ്യക്തമാണ്. يَا حَسْرَتَىٰ عَلَىٰ مَا فَرَّطتُ..... (ഹാ! സങ്കടമേ! അല്ലാഹുവിന്റെ വിഷയത്തിൽ ഞാൻ വീഴ്ചവരുത്തിയല്ലോ! ഞാൻ കളിയാക്കുന്നവനായിപ്പോയല്ലോ!) എന്നൊക്കെ അവർ പറയുമെന്ന് സൂഃ സുമർ: 56 ൽ കാണാം. رَبَّنَا غَلَبَتْ عَلَيْنَا شِقْوَتُنَا..... (റബ്ബേ! ഞങ്ങളുടെ ദൗർഭാഗ്യം ഞങ്ങളിൽ കവിഞ്ഞുപോയി. ഞങ്ങൾവഴി പിഴച്ച ആളുകളായിത്തീർന്നു!) എന്നും മറ്റും പറയുമെന്ന് സൂഃ മുഅ്മിനൂൻ: 106,107 വചനങ്ങളിലും കാണാവുന്നതാണ്.

أَلَآ إِنَّ لِلَّهِ مَا فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ ۗ أَلَآ إِنَّ وَعْدَ ٱللَّهِ حَقٌّ وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿٥٥﴾

**﴾55﴿ അല്ലാ! (-അറിയുക:) നിശ്ചയമായും, ആകാശങ്ങളിലും ഭൂമിയിലുമുള്ളതും(ഒക്കെ) അല്ലാഹുവിന്റേതാകുന്നു. അല്ലാ! (-അറിയുക:) നിശ്ചയമായും, അല്ലാഹുവിന്റെ വാഗ്ദത്തം യഥാർത്ഥമാകുന്നു. എങ്കിലും, അവരിൽ അധികമാളും അറിയുന്നില്ല.**

هُوَ يُحْىِۦ وَيُمِيتُ وَإِلَيْهِ تُرْجَعُونَ ﴿٥٦﴾

**﴾56﴿ അവൻ, ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നു; അവങ്കലേക്കുതന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യും.**

يَٰٓأَيُّهَا ٱلنَّاسُ قَدْ جَآءَتْكُم مَّوْعِظَةٌ مِّن رَّبِّكُمْ وَشِفَآءٌ لِّمَا فِى ٱلصُّدُورِ وَهُدًى وَرَحْمَةٌ لِّلْمُؤْمِنِينَ ﴿٥٧﴾

**﴾57﴿ ഹേ, മനുഷ്യരേ, നിങ്ങളുടെ റബ്ബിങ്കൽനിന്ന് നിങ്ങൾക്ക് സദുപദേശവും, നെഞ്ചുകളിലുള്ളതിന് [ഹൃദയരോഗങ്ങൾക്ക്] ശമനവും വന്നിട്ടുണ്ട്; സത്യവിശ്വാസികൾക്ക് മാർഗദർശനവും,കാരുണ്യവും (വന്നിട്ടുണ്ട്).**

قُلۡ بِفَضۡلِ ٱللَّهِ وَبِرَحۡمَتِهِۦ فَبِذَٰلِكَ فَلۡيَفۡرَحُواْ هُوَ خَيۡرٞ مِّمَّا يَجۡمَعُونَ ﴿٥٨﴾

﴾58﴿ പറയുക: 'അല്ലാഹുവിന്റെ ദയവ് (അഥവാ അനുഗ്രഹം) കൊണ്ടും, അവന്റെ കാരുണ്യം കൊണ്ടുമത്രെ (അത്) - അത് കൊണ്ടു തന്നെ- അവർ ആഹ്ളാദിക്കട്ടെ! അത്, അവർ ശേഖരിച്ചു (സമ്പാദിച്ചു) കൊണ്ടിരിക്കുന്നതിനെക്കാൾ (ഒക്കെ) ഉത്തമമാകുന്നു.

﴾55﴿ أَلَا അല്ലാ, അല്ലേ (അറിയുക) إِنَّ لِلَّهِ നിശ്ചയമായും അല്ലാഹുവിനാണ് مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَالأَرْضِ ഭൂമിയിലും أَلَا അല്ലാ (അറിയുക) إِنَّ وَعْدَ നിശ്ചയമായും വാഗ്ദത്തം اللَّهِ അല്ലാഹുവിന്റെ حَقٌّ യഥാർത്ഥമാകുന്നു وَلَٰكِنَّ എങ്കിലും, പക്ഷേ أَكْثَرَهُمْ അവരിൽ അധികവും لَا يَعْلَمُونَ അവർ അറിയുന്നില്ല. ﴾56﴿ هُوَ يُحْيِي അവൻ ജീവിപ്പിക്കുന്നു, അവനത്രെ ജീവിപ്പിക്കുന്നത് وَيُمِيتُ മരണപ്പെടുത്തുകയും ചെയ്യുന്നു وَإِلَيْهِ അവനിലേക്ക് തന്നെ تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു. ﴾57﴿ يَا أَيُّهَا النَّاسُ ഹേ മനുഷ്യരേ قَدْ جَاءَتْكُمْ നിങ്ങൾക്ക് വന്നിട്ടുണ്ട് مَوْعِظَةٌ സദുപദേശം مِنْ رَبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് وَشِفَاءٌ ശമനവും, ആശ്വാസവും لِمَا فِي الصُّدُورِ നെഞ്ചു (ഹൃദയം)കളിലുള്ളതിന് وَهُدًى മാർഗദർശവും, നേർമാർഗവും وَرَحْمَةٌ കാരുണ്യവും لِلْمُؤْمِنِينَ സത്യവിശ്വാസികൾക്ക്. ﴾58﴿ قُلْ നീ പറയുക بِفَضْلِ اللَّهِ അല്ലാഹുവിന്റെ ദയവും (അനുഗ്രഹം) കൊണ്ടും وَبِرَحْمَتِهِ അവന്റെ കാരുണ്യം കൊണ്ടും فَبِذَٰلِكَ അതുകൊണ്ടുതന്നെ فَلْيَفْرَحُوا എന്നാലവർ സന്തോഷിച്ച് (ആഹ്ളാദം കൊള്ളട്ടെ) هُوَ خَيْرٌ അത് ഗുണകരമാണ്, ഉത്തമമാണ് مِمَّا يَجْمَعُونَ അവർ ഒരുമിച്ച് (ശേഖരിച്ചു) കൂട്ടുന്നതിനേക്കാൾ.

മനുഷ്യവർഗത്തിന് ആകമാനം സദുപദേശമത്രെ വിശുദ്ധ ക്വുർആൻ. അന്ധവിശ്വാസം, കാപട്യം, സംശയം ആദിയായ മനോരോഗങ്ങൾക്ക് അത് ശമനം നൽകുകയും ചെയ്യുന്നു. അതിൽ വിശ്വസിക്കുകയും, അതിന്റെ അദ്ധ്യാപനങ്ങളെ അനുസരിക്കുകയും ചെയ്യുന്നവർക്കാകട്ടെ, അത് മാർഗദർശനവും കാരുണ്യവുമാകുന്നു. അതവരെ നേർവഴിക്ക് നയിക്കും. അവരുടെ ഭാവിജീവിതത്തിനും, ശാശ്വതസൗഭാഗ്യത്തിന്നും അത് കാരണമാകുകയും ചെയ്യും. അതിൽ വിശ്വസിക്കാത്തവർക്ക് അത് പ്രയോജനം ചെയ്യുകയില്ലെന്ന് മാത്രമല്ല, അവർക്കെതിരെയുള്ള തെളിവുകൂടിയായിരിക്കും അത്. അങ്ങനെ, അതവർക്ക് കൂടുതൽ നഷ്ടമായിട്ടാണ് കലാശിക്കുക. وَنُنَزِّلُ مِنَ الْقُرْآنِ مَا هُوَ شِفَاءٌ......خَسَارًا (സാരം: ക്വുർആൻ മുഖേന സത്യവിശ്വാസികൾക്ക് രോഗശമനവും കാരുണ്യവുമായുള്ളതിനെ നാം അവതരിപ്പിക്കുന്നു. അക്രമികൾക്ക് അത് നഷ്ടത്തെയല്ലാതെ വർദ്ധിപ്പിക്കുകയില്ല. (17 : 82.)

ഐഹികജീവിതത്തിൽ വെച്ചു മനുഷ്യന് നേടിയെടുക്കുവാനുള്ള ഏതൊരു നേട്ടത്തെക്കാളും ശ്രേഷ്ഠവും ഉത്തമവുമാണ് ഈ ക്വുർആനും, അതുവഴി അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുന്ന അനുഗ്രഹങ്ങളും കാരുണ്യവും. അതുകൊണ്ട് അതിലാണ് മനുഷ്യൻ സന്തോഷംകൊള്ളേണ്ടതും, അതിനാണ് മുൻഗണന നൽകേണ്ടതും. ഐഹികനേട്ടങ്ങൾ–

അവ എത്രതന്നെ ഉയർന്നതും വർദ്ധിച്ചതുമാണെങ്കിലും-മരണത്തോടെ അത് അവസാനിക്കുമല്ലോ. ഖുർആൻ മുഖേന ലഭിക്കുന്ന നേട്ടങ്ങളാകട്ടെ, ഈ ലോകത്തും പരലോകത്തും ശേഷിക്കുകയും ചെയ്യുന്നു.

قُلْ أَرَءَيْتُم مَّآ أَنزَلَ ٱللَّهُ لَكُم مِّن رِّزْقٍ فَجَعَلْتُم مِّنْهُ حَرَامًا وَحَلَٰلًا قُلْ ءَآللَّهُ أَذِنَ لَكُمْ ۖ أَمْ عَلَى ٱللَّهِ تَفْتَرُونَ ﴿٥٩﴾

**﴾59﴿ നീ പറയുക: 'നിങ്ങൾ കണ്ടുവോ, ആഹാരമായി അല്ലാഹു നിങ്ങൾക്കുവേണ്ടി ഇറക്കിത്തന്നിട്ടുള്ളത്? എന്നിട്ട്, നിങ്ങൾ അതിൽനിന്നും (ചിലത്) നിഷിദ്ധവും, (ചിലത്) അനുവദനീയവുമാക്കിയിരിക്കുന്നു?' പറയുക: 'അല്ലാഹുവാണോ നിങ്ങൾക്ക് (അതിന്) അനുവാദം നൽകിയത്; അതല്ല, അല്ലാഹുവിന്റെ പേരിൽ നിങ്ങൾ കെട്ടിച്ചമക്കുകയാണോ? (പറയുവിൻ-കേൾക്കട്ടെ)!'**

وَمَا ظَنُّ ٱلَّذِينَ يَفْتَرُونَ عَلَى ٱللَّهِ ٱلْكَذِبَ يَوْمَ ٱلْقِيَٰمَةِ ۗ إِنَّ ٱللَّهَ لَذُو فَضْلٍ عَلَى ٱلنَّاسِ وَلَٰكِنَّ أَكْثَرَهُمْ لَا يَشْكُرُونَ ﴿٦٠﴾

**﴾60﴿ അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമക്കുന്നവരുടെ വിചാരം ക്വിയാമത്തുനാളിൽ എന്തായിരിക്കും?! നിശ്ചയമായും, അല്ലാഹു, മനുഷ്യരുടെ പേരിൽ ദയവ് (അഥവാ അനുഗ്രഹം) ഉള്ളവൻ തന്നെ. എങ്കിലും, അവരിൽ അധികമാളും നന്ദി ചെയ്യുന്നില്ല.**

---

﴾59﴿ قُلْ നീ പറയുക أَرَأَيْتُمْ നിങ്ങൾ കണ്ടുവോ (പറയൂ) مَاأَنْزَلَ ഇറക്കിയതിനെ اللَّهُ അല്ലാഹു لَكُمْ നിങ്ങൾക്കുവേണ്ടി مِنْرِزْقٍ ആഹാരമായിട്ട് , ഉപജീവനത്തിൽ നിന്നും فَجَعَلْتُمْ എന്നിട്ട് നിങ്ങൾ ആക്കി مِنْهُ അതിൽനിന്ന് (ചിലത്) حَرَامًا നിഷിദ്ധം وَحَلَالًا അനുവദനീയവും قُلْ നീ പറയുക آللَّهُ അല്ലാഹുവാണോ أَذِنَلَكُمْ നിങ്ങൾക്ക് അനുവാദം (സമ്മതം) തന്നത് أَمْعَلَىاللَّهِ അതല്ല അല്ലാഹുവിന്റെ പേരിൽ تَفْتَرُونَ നിങ്ങൾ കെട്ടിപ്പറയുന്നുവോ. ﴾60﴿ وَمَاظَنُّ എന്താണ് വിചാരം, ധാരണയെന്താണ് الَّذِينَيَفْتَرُونَ കെട്ടിച്ചമക്കുന്നവരുടെ عَلَىاللَّهِ അല്ലാഹുവിന്റെ മേൽ الْكَذِبَ വ്യാജം, കളവ് يَوْمَالْقِيَامَةِ ക്വിയാമത്ത് നാളിൽ, നാളിനെപ്പറ്റി إِنَّاللَّهَ നിശ്ചയമായും അല്ലാഹു لَذُوفَضْلٍ ദയവ് (അനുഗ്രഹം) ഉള്ളവൻ തന്നെ عَلَىالنَّاسِ മനുഷ്യരുടെമേൽ وَلَٰكِنَّ എങ്കിലും أَكْثَرَهُمْ അവരിൽ അധികവും لَايَشْكُرُونَ അവർ നന്ദി ചെയ്യുന്നില്ല.

മനുഷ്യർക്ക ഉപജീവനത്തിനായി ധാരാളം ജീവികളും സസ്യവർഗങ്ങളും അല്ലാഹു ഭൂമിയിൽ ഏർപ്പെടുത്തിയിരിക്കുന്നു. ഈ അനുഗ്രഹം വേണ്ടതുപോലെ ആസ്വദിക്കുവാൻ കൂട്ടാക്കാതെ, അവയിൽ ചിലത് മതദൃഷ്ട്യാ നിഷിദ്ധമാക്കിയും, ചിലത് അനുവദനീയമാക്കിയും തരം തിരിക്കുന്നവരെ അല്ലാഹു ആക്ഷേപിക്കുന്നു. ഈ തരംതിരിക്കലിനുള്ള സമ്മതം നിങ്ങൾക്ക് എവിടെനിന്ന് കിട്ടി? അവയുടെ സ്രഷ്ടാവും ദാതാവുമായ അല്ലാഹു അതിന് അനുവാദം നൽകിയിട്ടുണ്ടോ? ഇല്ലെന്ന് തീർച്ചയാണ്. അപ്പോൾ, നിങ്ങൾ അല്ലാഹുവിന്റെ മേൽ കെട്ടിയുണ്ടാക്കിയ വ്യാജം മാത്രമാണത്. അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമച്ചവർക്ക് ക്വിയാമത്തുനാളിൽ നേരിടുവാനിരിക്കുന്ന ഭവിഷ്യത്തുകൾ അതിഭയങ്കരവും, അവരുടെ വിഭാവനത്തിനും ധാരണക്കും അതീതവുമായിരിക്കുമെന്ന് അവർ ഓർത്തുകൊള്ളട്ടെ എന്ന് അവരെ അല്ലാഹു താക്കീത് ചെയ്യുന്നു. മനുഷ്യർക്ക് ആഹാരത്തിനായി ധാരാളക്കണക്കിൽ വിഭവങ്ങൾ അല്ലാഹു സൃഷ്ടിച്ചുവെച്ചിട്ടുള്ളത് അവന് അവരോടുള്ള ദയാദാക്ഷിണ്യംകൊണ്ടാണ്. അതിന് നന്ദി കാണിക്കുകയാണ് അവർ ചെയ്യേണ്ടിയിരുന്നത്. പക്ഷേ, മിക്ക ആളുകളും– ഒരു തരത്തിലല്ലെങ്കിൽ മറ്റൊരുതരത്തിൽ– നന്ദിയില്ലാത്തവരായിട്ടാണിരിക്കുന്നത്. ആ നന്ദികേടിൽ നിന്നാണ് ഇത്തരം പ്രവണതകൾ ഉണ്ടായിത്തീരുന്നത് എന്നൊക്കെയാണ് അവസാനത്തെ വാക്യത്തിലടങ്ങിയ സൂചന.

വിഗ്രഹങ്ങളുടെ പേരിലും മറ്റുമായി ചിലതരം ആടുമാടൊട്ടകങ്ങളെയും, കൃഷിവിഭവങ്ങളെയും മുശ്‌രിക്കുകൾ നിഷിദ്ധമാക്കി വെച്ചിരുന്നതിനെ സൂചിപ്പിച്ചുകൊണ്ടുള്ളതാണ് ഈ വചനങ്ങൾ. ഈ വിഷയകമായി സൂഃ മാഇദഃ 106 അൻആം: 136, 138, 139 മുതലായ സ്ഥലങ്ങളിൽ മുമ്പ് വിശദീകരിക്കപ്പെട്ടിട്ടുണ്ട്. അല്ലാഹുവും അവന്റെ റസൂലും നിഷിദ്ധമാക്കിയിട്ടില്ലാത്ത വസ്തുക്കളെ എന്തെങ്കിലും ന്യായം പറഞ്ഞ് മതത്തിൽ നിഷിദ്ധമാക്കുന്നവരെല്ലാം ഈ ആക്ഷേപത്തിന് വിധേയർ തന്നെ. അല്ലാഹു നൽകിയ അനുഗ്രഹങ്ങളെ ആസ്വദിക്കുന്നത് അവനോട് നന്ദി കാണിക്കലും, അതിന് തടസ്സമുണ്ടാക്കുന്നത് നന്ദികേട് കാണിക്കലുമാകുന്നു. അബുൽ അഹ്‌വസ്(റ) അദ്ദേഹത്തിന്റെ പിതാവ് പ്രസ്താവിച്ചതായി ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു: ഞാൻ വളരെ താണതരത്തിലുള്ള വേഷത്തിൽ നബി തിരുമേനിﷺയുടെ അടുക്കൽ ചെന്നു. അവിടുന്ന് ചോദിച്ചു: 'തനിക്ക് സ്വത്ത് വല്ലതും ഉണ്ടോ?' ഞാൻ പറഞ്ഞു: 'ഉണ്ട്.' തിരുമേനി ചോദിച്ചു: 'എന്ത് സ്വത്താണുള്ളത്?' ഞാൻ പറഞ്ഞു: ' ഒട്ടകം, അടിമ, കുതിര, ആട് ഇതെല്ലാം തന്നെയുണ്ട്. അപ്പോൾ തിരുമേനി പറഞ്ഞു: 'തനിക്ക് അല്ലാഹു സ്വത്ത് നൽകിയ സ്ഥിതിക്ക് തനിക്ക് അവൻ നൽകിയ അനുഗ്രഹത്തിന്റെയും, ആദരവിന്റെയും അടയാളം തന്നിൽ കാണപ്പെടട്ടെ.' (അ). ഈ തത്വം ഉൾകൊള്ളുന്ന ഹദീഥുകൾ വേറെയും കാണാം.

## വിഭാഗം - 7

وَمَا تَكُونُ فِى شَأْنٍ وَمَا تَتْلُوا۟ مِنْهُ مِن قُرْءَانٍ وَلَا تَعْمَلُونَ مِنْ عَمَلٍ إِلَّا كُنَّا عَلَيْكُمْ شُهُودًا إِذْ تُفِيضُونَ فِيهِ ۚ

**﴾61﴿ (നബിയേ) നീ വല്ല കാര്യത്തിലും ആയിരിക്കുകയാകട്ടെ, അത് സംബന്ധിച്ച് ക്വുർആനിൽ നിന്നും (വല്ലതും) പാരായണം ചെയ്യുകയാകട്ടെ ചെയ്കയില്ല; നിങ്ങൾ [മനുഷ്യർ] വല്ല പ്രവൃത്തിയും പ്രവർത്തിക്കുകയും ചെയ്കയില്ല; നിങ്ങൾ അതിൽ മുഴുകികൊണ്ടിരിക്കുമ്പോൾ**

നിങ്ങളുടെ മേൽ നാം (ദൃക്)സാക്ഷി കളായിരിക്കാതെ.

ഭൂമിയിലാകട്ടെ, ആകാശത്തിലാകട്ടെ, ഒരു അണുത്തൂക്കവും (തന്നെ) നിന്റെ റബ്ബിൽനിന്നും വിട്ടുപോകുകയില്ല; അതിനെക്കാൾ ചെറുതാവട്ടെ, വലുതാകട്ടെ ഇല്ല, (അത്) സ്പഷ്ടമായ ഒരു (രേഖാ) ഗ്രന്ഥത്തിൽ ഇല്ലാതെ.

وَمَا يَعْزُبُ عَن رَّبِّكَ مِن مِّثْقَالِ ذَرَّةٍ فِي ٱلْأَرْضِ وَلَا فِي ٱلسَّمَآءِ وَلَآ أَصْغَرَ مِن ذَٰلِكَ وَلَآ أَكْبَرَ إِلَّا فِي كِتَٰبٍ مُّبِينٍ ﴿٦١﴾

﴿61﴾ وَمَاتَكُونُ നീ ആയിരിക്കയില്ല فِي شَأْنٍ ഒരു കാര്യത്തിലും, വല്ല വിഷയത്തിലും وَمَا تَتْلُو നീ പാരായണം ചെയ്കയുമില്ല مِنْهُ അത് സംബന്ധിച്ച് مِن قُرْآنٍ ഒരു ക്വുർആനും, ക്വുർആനിൽ നിന്നും (വല്ലതും) وَلَاتَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുകയുമില്ല مِنْ عَمَلٍ ഒരു പ്രവൃത്തിയും, പ്രവൃത്തിയായിട്ട് (വല്ലതും) إِلَّا كُنَّا നാം ആയിരിക്കാതെ عَلَيْكُمْ നിങ്ങളുടെ മേൽ شُهُودًا സാക്ഷികൾ, സന്നദ്ധർ إِذْ تُفِيضُونَ നിങ്ങൾ മുഴുകിക്കൊണ്ടിരിക്കുമ്പോൾ فِيهِ അതിൽ وَمَا يَعْزُبُ വിട്ട് (തെറ്റി-മറഞ്ഞു) പോകയുമില്ല عَن رَّبِّكَ നിന്റെ റബ്ബിൽ നിന്ന്, റബ്ബിനെ വിട്ട് مِن مِّثْقَالِ തൂക്കത്തിൽ നിന്നും (ഒന്നും-ഒരളവും) ذَرَّةٍ ഒരണുവിന്റെ فِي الْأَرْضِ ഭൂമിയിൽ وَلَا فِي السَّمَاءِ ആകാശത്തിലുമില്ല وَلَا أَصْغَرَ കൂടുതൽ ചെറിയതുമില്ല مِن ذَٰلِكَ അതിനെക്കാൾ وَلَا أَكْبَرَ കൂടുതൽ വലുതുമില്ല إِلَّا فِي كِتَابٍ ഒരു ഗ്രന്ഥത്തിൽ (രേഖയിൽ) ഇല്ലാതെ مُبِينٍ സ്പഷ്ടമായ, വ്യക്തമായ

നബിﷺയാകട്ടെ, മറ്റുള്ളവരാകട്ടെ, ഏതെങ്കിലും വിഷയത്തിൽ ഏർപ്പെടുകയോ, വല്ല പ്രവൃത്തിയും ചെയ്യുകയോ ചെയ്യുന്നപക്ഷം അല്ലാഹു അത് കണ്ടറിയാതിരിക്കുകയില്ല. ആകാശഭൂമികളിലുള്ള ഏതൊരു വസ്തുവും- അത് എത്ര തന്നെ വലുതോ ചെറുതോ ആയിരുന്നാലും- അവന്റെ അറിവിൽപെടാത്തതുമില്ല. എല്ലാറ്റിന്റെയും കണക്കും തോതുമൊക്കെ അവൻ കൃത്യമായി രേഖപ്പെടുത്തി വെച്ചിട്ടുമുണ്ട് എന്ന് സാരം. നബിﷺയുടെ ക്വുർആൻ പാരായണത്തെപ്പറ്റി പ്രത്യേകം എടുത്ത് പറഞ്ഞത്, നബിﷺയുടെ പ്രധാന ജോലി അതായതുകൊണ്ടായിരിക്കാം. الله اعلم

ഭാവികാര്യങ്ങളെക്കുറിച്ച് മൊത്തത്തിലുള്ള അറിവേ അല്ലാഹുവിനുള്ളുവെന്നും, അതത് കാര്യങ്ങൾ സംഭവിക്കുമ്പോൾ മാത്രമേ ഓരോന്നിനെക്കുറിച്ചും അവന് വിശദമായി അറിയുകയുള്ളൂവെന്നും ചില തൽപരകക്ഷികൾ ജൽപിക്കാറുള്ളത് തികച്ചും സത്യവിരുദ്ധമാണെന്ന് ഈ വചനത്തിൽ നിന്നും ഇതുപോലുള്ള മറ്റു ചില വചനങ്ങളിൽനിന്നും സ്പഷ്ടമായി മനസ്സിലാക്കാം. എല്ലാം അവൻ സൃഷ്ടിച്ചത് (اللَّهُ خَالِقُ كُلِّ شَيْءٍ) ഓരോന്നും സൃഷ്ടിച്ചതാകട്ടെ, ശരിക്ക് കണക്കും വ്യവസ്ഥയും വെച്ചുകൊണ്ടും (إِنَّا كُلَّ شَيْءٍ خَلَقْنَاهُ بِقَدَرٍ - القمر: ٤٩) എന്നിരിക്കെ ഏതെങ്കിലും ഒരു കാര്യം -അല്ലെങ്കിൽ വസ്തു- അവൻ അറിയാതിരിക്കുന്നതെങ്ങിനെയാണ്?!

أَلَآ إِنَّ أَوْلِيَآءَ ٱللَّهِ لَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٦٢﴾

﴾62﴿ (അല്ലാ! അറിയുക; ) നിശ്ചയമായും അല്ലാഹുവിന്റെ 'വലിയ്യു'കൾ [മിത്രങ്ങൾ], അവരുടെ മേൽ ഒരു ഭയവുമില്ല; അവർ വ്യസനിക്കുകയും ചെയ്കയില്ല.

ٱلَّذِينَ ءَامَنُوا۟ وَكَانُوا۟ يَتَّقُونَ ﴿٦٣﴾

﴾63﴿ (അതെ,) വിശ്വസിക്കുകയും, സൂക്ഷ്മത പാലിച്ചുകൊണ്ടിരിക്കുകയും ചെയ്തവർ. [ഇവരാണ് അല്ലാഹുവിന്റെ 'വലിയ്യു'കൾ.]

لَهُمُ ٱلْبُشْرَىٰ فِى ٱلْحَيَوٰةِ ٱلدُّنْيَا وَفِى ٱلْـَٔاخِرَةِ ۚ

﴾64﴿ അവർക്കത്രെ, ഇഹലോക ജീവിതത്തിലും, പരലോകത്തിലും സന്തോഷവാർത്ത (യുള്ളത്).

لَا تَبْدِيلَ لِكَلِمَـٰتِ ٱللَّهِ ۚ ذَٰلِكَ هُوَ ٱلْفَوْزُ ٱلْعَظِيمُ ﴿٦٤﴾

അല്ലാഹുവിന്റെ വാക്കുകൾക്ക് മാറ്റം വരുത്തലില്ല. അതുതന്നെയാണ് വമ്പിച്ച ഭാഗ്യം!

---

﴾62﴿ أَلَا അല്ലാ, അറിയുക إِنَّ أَوْلِيَاءَ വലിയ്യു (മിത്രം)കൾ اللَّهِ അല്ലാഹുവിന്റെ لَا خَوْفٌ ഒരു ഭയവുമില്ല عَلَيْهِمْ അവരുടെ മേൽ وَلَا هُمْ അവരില്ലതാനും يَحْزَنُونَ അവർ വ്യസനിക്കും. ﴾63﴿ الَّذِينَ آمَنُوا വിശ്വസിച്ചവർ وَكَانُوا അവർ ആയിരിക്കുകയും ചെയ്തു يَتَّقُونَ അവർ സൂക്ഷ്മത പാലിക്കും. ﴾64﴿ لَهُمُ അവർക്കുണ്ട്, അവർക്കാണ് الْبُشْرَى സന്തോഷവാർത്ത فِي الْحَيَاةِ ജീവിതത്തിൽ الدُّنْيَا ഇഹത്തിലെ, ഐഹിക وَفِي الْآخِرَةِ പരലോകത്തിലും لَا تَبْدِيلَ മാറ്റം വരുത്തലില്ല, പകരമാക്കലില്ല لِكَلِمَاتِ വാക്കുകൾക്ക്, വചനങ്ങളെ اللَّهِ അല്ലാഹുവിന്റെ ذَلِكَ هُوَ അതുതന്നെയാണ് الْفَوْزُ ഭാഗ്യം, വിജയം الْعَظِيمُ വമ്പിച്ച, മഹാ

---

അടുപ്പം ( القرب ) എന്നർത്ഥമായ وَلْي (വൽയ്) എന്ന മൂലത്തിൽ നിന്നുള്ളതാണ് وَلِيٌّ വലിയ്യ് എന്ന വാക്ക്. അതിന്റെ ബഹുവചനമാണ് أَوْلِيَاء (ഔലിയാഉ്). ബന്ധപ്പെട്ടവൻ, അടുത്തവൻ, മിത്രം എന്നൊക്കെയാണ് അതിനർത്ഥം. 'ശത്രു ( عَدُوّ )'വിന്റെ എതിർപദമായി അത് ഉപയോഗിക്കപ്പെടുന്നത് ഈ അർത്ഥത്തിലാകുന്നു. കുട്ടികൾ, സ്ത്രീകൾ മുതലായ ദുർബ്ബലരുടെ കൈകാര്യ കർത്താക്കൾക്കും ഈ വാക്ക് ഉപയോഗിക്കാറുണ്ട്. **أولياء الله** (അല്ലാഹുവിന്റെ വലിയ്യുകൾ) എന്ന് പറയുന്നതും ആദ്യം പറഞ്ഞ അർത്ഥത്തിൽ തന്നെയാണെന്ന് പ്രത്യേകം പറയേണ്ടതില്ല. 'അല്ലാഹുവിന്റെ വലിയ്യുകൾ' (അഥവാ ഔലിയാഉ്) ആരാണെന്ന് അല്ലാഹു ഇവിടെ വ്യക്തമാക്കിയിരിക്കുന്നു. അതെ, വിശ്വസിക്കേണ്ടുന്ന കാര്യങ്ങളിൽ വിശ്വസിക്കുകയും, അല്ലാഹുവിന്റെ വിധി വില

ക്കുകൾ അനുസരിക്കുകവഴി അവനെ സൂക്ഷിച്ചു പോരുകയും ചെയ്തവരാരോ അവരാണത് (الَّذِينَ آمَنُواْ وَكَانُواْ يَتَّقُونَ) അല്ലാഹുതന്നെ 'ഔലിയാഇ' നു നിർവ്വചനം നൽകിയിരിക്കെ, മറ്റൊരു നിർവ്വചനമോ വ്യാഖ്യാനമോ നൽകുവാൻ ആർക്കും അവകാശമില്ല.

ലോകത്ത് അദൃശ്യമായ ചില കൈകാര്യങ്ങൾ നടത്തുന്ന– അതിന് കഴിവ് നൽകപ്പെട്ട– ചില മഹാത്മാക്കളെ ഉദ്ദേശിച്ചാണ് അല്ലാഹുവിന്റെ വലിയ്യുകൾ എന്ന് പറയപ്പെടുന്നതെന്ന് ചിലർ പറയാറുള്ളത് ശരിയല്ലെന്ന് അല്ലാഹുവിന്റെ നിർവ്വചനത്തിൽ നിന്ന് സ്പഷ്ടമായി. അതുപോലെത്തന്നെ, ചില അദ്ഭുതസിദ്ധിയുണ്ടെന്ന് കരുതപ്പെടുന്നവർ, ജട, മുടി മുതലായ ചില പ്രത്യേക വേഷം സ്വീകരിച്ചവർ, വല്ല മഹാൻമാരുടെയും ശിഷ്യത്വമോ കൈതുടർച്ചയോ ലഭിച്ചതിന്റെ പേരിൽ പെട്ടെന്ന് 'വലിപ്പട്ടം' നേടിയവർ എന്നിങ്ങനെയുള്ളവരാണ് വലിയ്യുകൾ എന്നൊക്കെ ചില തെറ്റായ ധാരണകൾ പൊതുജനങ്ങൾക്കിടയിലുമുണ്ട്. തികച്ചും അജ്ഞതയിൽ നിന്നും വിഡ്ഢിത്തത്തിൽ നിന്നും ഉടലെടുത്ത ഈ ധാരണകൾ മൂലം മുസ്‌ലിം സമുദായത്തിൽ ഉണ്ടായതും, ഉണ്ടായിക്കൊണ്ടിരിക്കുന്നതുമായ അനാചാരങ്ങൾക്കും അഴിമതികൾക്കും കയ്യും കണക്കുമില്ല. معاذ الله

സത്യവിശ്വാസം സ്വീകരിക്കുകയും, അല്ലാഹുവിനെ സൂക്ഷിച്ചുപോരുകയും ചെയ്തവരാകുന്ന 'വലിയ്യു'കളുടെ നേട്ടങ്ങളായി അല്ലാഹു ഇവിടെ എടുത്ത് കാണിച്ചത് നാലു കാര്യങ്ങളാകുന്നു.

(1) لَا خَوْفٌ عَلَيْهِمْ (അവരുടെ മേൽ ഒരു ഭയവുമില്ല.) അവർ തങ്ങളുടെ കടമകളെ ശരിക്കും പാലിക്കുന്നവരും, പാപകൃത്യങ്ങളിൽ നിന്ന് ഒഴിഞ്ഞുനിൽക്കുന്നവരുമാകകൊണ്ട് മറ്റുള്ളവർ ഭയപ്പെടുന്നപോലെ വരാനിരിക്കുന്ന ഭവിഷ്യത്തുകളെക്കുറിച്ച് അവർ ഒന്നും ഭയപ്പെടേണ്ടതായി വരുകയില്ല എന്നുദ്ദേശ്യം.

(2) وَلَا هُمْ يَحْزَنُونَ (അവരൊട്ട് വ്യസനിക്കുകയുമില്ല.) ഐഹികമായതോ പാരത്രികമായതോ ആവട്ടെ, അവർ ചെയ്തുപോയതിനെപ്പറ്റിയോ, ചെയ്യാതിരുന്നതിനെപ്പറ്റിയോ അവർക്ക് വ്യസനിക്കേണ്ടുന്ന ആവശ്യം നേരിടുകയില്ല. കാരണം, ഓരോന്നിലും അവർ തങ്ങളുടെ ബാധ്യതകളെല്ലാം യഥാവിധി നിറവേറ്റുന്നവരായിരിക്കും. വല്ല അഹിതങ്ങളോ കഷ്ടനഷ്ടങ്ങളോ നേരിട്ടാലും വ്യസനവും ദുഃഖവും അവരെ തീണ്ടുകയില്ല. കാരണം, അവർ സർവ്വവും അല്ലാഹുവിൽ അർപ്പിച്ചവരും, അവൻ നൽകിയതിൽ സമാധാനമടയുന്നവരുമായിരിക്കും.

(3) لَهُمُ الْبُشْرَى فِي الْحَيَاةِ الدُّنْيَا (അവർക്ക് ഐഹികജീവിതത്തിൽ സന്തോഷവാർത്തയുണ്ടായിരിക്കും.) പ്രവാചകൻമാരും, വേദഗ്രന്ഥങ്ങളും മുഖേന അവർക്ക് പല സന്തോഷവാർത്തകളും ലഭിച്ചുകൊണ്ടിരിക്കുന്നു. നല്ലതായ സ്വപ്നങ്ങൾ വഴിയും അവർക്ക് മനസ്സമാധാനവും സന്തോഷവും ലഭിച്ചുകൊണ്ടിരിക്കും. ജനങ്ങളിൽ നിന്ന് അനുമോദനങ്ങളും സ്വീകരണങ്ങളും ഉണ്ടായിക്കൊണ്ടിരിക്കും. അവരുടെ പ്രാർത്ഥനകൾ അല്ലാഹു പാഴാക്കുകയുമില്ല. മരണവേളയിൽ മലക്കുകളും അവരെ സ്വാഗതം ചെയ്കയും അനുമോദിക്കുകയും ചെയ്യും. അവരോ അവരെപ്പറ്റി മറ്റുള്ളവരോ കാണുന്ന നല്ല സ്വപ്നങ്ങളും അവരുടെ ഐഹികമായ സന്തോഷവാർത്തയിൽ ഉൾപ്പെടുന്നതായി താഴെ ഉദ്ധരിക്കുന്ന ഹദീഥുകളിൽ നിന്നും വ്യക്തമാണ്. അങ്ങനെ പലതും ഇഹത്തിൽ വെച്ച് അവർക്ക് ലഭിക്കുന്ന സന്തോഷങ്ങളായിരിക്കും.

(4) وَفِي الآخِرَةِ (പരലോകത്തിലും സന്തോഷവാർത്തയുണ്ടായിരിക്കും.) ക്വിയാമത്തു നാളിൽ മലക്കുകൾ അവരെ എതിരേൽക്കുകയും, അവർക്ക് ലഭിക്കുവാനിരിക്കുന്ന സ്വർഗം

മുതലായ അനുഗ്രഹങ്ങളെപ്പറ്റി സന്തോഷമറിയിക്കുകയും ചെയ്യും. എല്ലാ ഭാഗത്ത് നിന്നും സന്തോഷവാർത്തയേ അവർ കേൾക്കേണ്ടി വരുകയുള്ളൂ. ഇതെല്ലാം ചൂണ്ടിക്കാട്ടിയശേഷം, ഇതിലൊന്നും യാതൊരു മാറ്റവും വരുത്തുകയില്ല-അല്ലാഹുവിന്റെ വാക്കുകൾക്ക് വ്യത്യാസം വരുകയില്ല-എന്നും, മനുഷ്യർക്ക് ലഭിക്കാവുന്ന മഹത്തായ ഭാഗ്യം ഇതൊക്കെത്തന്നെയാണെന്നും, അല്ലാഹു ആ വാഗ്ദാനം വീണ്ടും ശക്തിപ്പെടുത്തിയിരിക്കുന്നു. ഈ മഹാഭാഗ്യത്തിന് പാത്രമാകുന്ന സജ്ജനങ്ങളിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തിത്തരട്ടെ. ആമീൻ.

മേൽകണ്ട വിവരണത്തിലേക്ക് വെളിച്ചം നൽകുന്ന അൽപം ചില ഖുർആൻ വചനങ്ങളും, ഹദീഥുകളും ഇവിടെ ഓർമിപ്പിക്കുന്നത് സന്ദർഭോചിതമായിരിക്കും: مَنْ آمَنَ بِاللَّهِ وَالْيَوْمِ الْآخِرِ وَعَمِلَ صَالِحًا...الآية (സാരം: ആർ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും സൽക്കർമം പ്രവർത്തിക്കുകയും ചെയ്തുവോ അവർക്ക് അവരുടെ പ്രതിഫലം അവരുടെ റബ്ബിന്റെ അടുക്കൽ ഉണ്ടായിരിക്കും. അവരുടെ മേൽ ഒരു ഭയവുമില്ല; അവർ വ്യസനിക്കുകയുമില്ല.) വീണ്ടും അല്ലാഹു പറയുന്നു: إِنَّ الَّذِينَ قَالُوا رَبُّنَا اللَّهُ... الآية (സാരം: ഞങ്ങളുടെ റബ്ബ് അല്ലാഹുവാണെന്ന് പറയുകയും, പിന്നീട് ചൊവ്വിന് നിലകൊള്ളുകയും ചെയ്തവരിൽ മലക്കുകൾ ഇറങ്ങിവന്നു പറയും: നിങ്ങൾ ഭയപ്പെടുകയും, വ്യസനിക്കുകയും വേണ്ടാ. നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെട്ടുകൊണ്ടിരുന്ന സ്വർഗംകൊണ്ട് നിങ്ങൾ സന്തോഷിച്ചുകൊള്ളുവിൻ. ഇഹത്തിലും, പരത്തിലും ഞങ്ങൾ നിങ്ങളുടെ ബന്ധുമിത്രങ്ങളാകുന്നു. അവിടത്തിൽ നിങ്ങൾക്ക് നിങ്ങളുടെ മനസ്സുകൾ ഇച്ഛിക്കുന്നതെന്തോ അതുണ്ടായിരിക്കും. അവിടത്തിൽ നിങ്ങൾ എന്താവശ്യപ്പെടുന്നുവോ അതും നിങ്ങൾക്കുണ്ടായിരിക്കും- വളരെ പൊറുക്കുന്നവനും, കരുണാനിധിയുമായ റബ്ബിന്റെ പക്കൽ നിന്നുള്ള സൽക്കാരമായിക്കൊണ്ട്. (41 : 30-32.)

മരണവേളയിലും, ഖബ്റിൽവെച്ചും, പുനരുത്ഥാനസമയത്തും മലക്കുകൾ സജ്ജനങ്ങൾക്ക് ഇപ്രകാരം സന്തോഷവാർത്ത അറിയിക്കുന്നതാണെന്ന് നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്. (കൂടുതൽ വിവരം ആ വചനങ്ങളുടെ വ്യാഖ്യാനത്തിൽ നോക്കുക.) സജ്ജനങ്ങളെക്കുറിച്ച് അവർ നരകത്തിന്റെ ഒച്ചപ്പാടുപോലും കേൾക്കുകയില്ലെന്നും, അവർ ഇച്ഛിക്കുന്നതെന്തോ അതിൽ നിത്യവാസികളായിരിക്കുമെന്നും പറഞ്ഞുകൊണ്ട് അല്ലാഹു പറയുന്നു: لَا يَحْزُنُهُمُ الْفَزَعُ الْأَكْبَرُ...الآية (സാരം: ആ മഹാവിഭ്രമം അവരെ വ്യസനിപ്പിക്കുകയില്ല. നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെട്ടിരുന്ന ആ ദിവസമാണിത് എന്ന് പറഞ്ഞുകൊണ്ട് മലക്കുകൾ അവരെ എതിരേൽക്കുകയും ചെയ്യും. (21: 103.) വീണ്ടും അല്ലാഹു പറയുന്നു: يَوْمَ تَرَى الْمُؤْمِنِينَ وَالْمُؤْمِنَاتِ.... الآية (സാരം: സത്യവിശ്വാസികളായ പുരുഷൻമാരുടെയും സ്ത്രീകളുടെയും മുമ്പിലൂടെയും, പല ഭാഗത്തൂടെയും പ്രകാശം വ്യാപിച്ചുകൊണ്ടിരിക്കുന്ന ദിവസം, അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളാണ് ഇന്ന് നിങ്ങൾക്കുള്ള അനുമോദനവാർത്ത എന്ന് അവരോട് പറയപ്പെടും. (57: 12) ഔലിയാഉ ( أَوْلِيَاء ) എന്ന വാക്ക് ഒരു പ്രത്യേകതരം ആൾക്കാരെ ഉദ്ദേശിച്ചല്ലെന്നും , സദ്വൃത്തരായ സത്യവിശ്വാസികളെ ഉദ്ദേശിച്ചാണെന്നും ഇതിൽ നിന്നൊക്കെ കൂടുതൽ മനസ്സിലാക്കാമല്ലോ.

നബിﷺ പറഞ്ഞതായി ഇബ്നുമസ്ഊദ് (റ) ഉദ്ധരിക്കുന്നു: 'നിശ്ചയമായും, മനുഷ്യരിൽ പിശാചിന് ഒരു പ്രവേശനമുണ്ട്; മലക്കിനും ഒരു പ്രവേശനമുണ്ട്, എന്നാൽ, പിശാചിന്റെ പ്രവേശനം തിൻമകൊണ്ടുള്ള വാഗ്ദത്തം നടത്തലും, യഥാർത്ഥത്തെ വ്യാജമാക്കലുമായിരിക്കും. മലക്കിന്റെ പ്രവേശനം നന്മകൊണ്ട് വാഗ്ദത്തം നടത്തലും

യഥാർഥത്തെ സത്യപ്പെടുത്തലുമായിരിക്കും. ആർക്കെങ്കിലും ഇത് (ഒടുവിൽ പറഞ്ഞത്) അനുഭവപ്പെട്ടാൽ, അത് അല്ലാഹുവിങ്കൽ നിന്നുള്ളതാണെന്ന് അവൻ അറിഞ്ഞുകൊള്ളട്ടെ. അവൻ അല്ലാഹുവിനെ സ്തുതിക്കുകയും ചെയ്തുകൊള്ളട്ടെ. മറ്റേത് (ആദ്യം പറഞ്ഞത്) ആർക്കെങ്കിലും അനുഭവപ്പെട്ടാൽ അവൻ പിശാചിൽ നിന്ന് രക്ഷ തേടിക്കൊള്ളട്ടെ. (തി, ന.)

അബൂദർറ് (റ) പറയുന്നു: 'മനുഷ്യൻ ഒരു കർമം ചെയ്യുന്നു; അതിന്റെ പേരിൽ ജനങ്ങൾ അവനെ സ്തുതിക്കുകയും , പുകഴ്ത്തുകയും ചെയ്യുന്നു? (ഇതിന്റെ സ്ഥിതിയെന്താണ്?)' എന്ന് അദ്ദേഹം നബിﷺയോട് ചോദിച്ചു. അപ്പോൾ നബിﷺ പറഞ്ഞു: 'അത് സത്യവിശ്വാസിക്ക് നേരത്തെ ലഭിക്കുന്ന അനുമോദനവാർത്തയാണ്. (അ: മു.) അബുദ്ദർദാഉ് ....لَهُمُ الْبُشْرَى (അവർക്ക് സന്തോഷവാർത്തയുണ്ട്........) എന്ന വചനത്തെപ്പറ്റി ചോദിച്ചപ്പോൾ നബിﷺ പറഞ്ഞതായി അദ്ദേഹം ഉദ്ധരിക്കുന്നു: 'മുസ്‌ലിമായ മനുഷ്യൻ കാണുകയോ, അല്ലെങ്കിൽ അവനെപ്പറ്റി മറ്റുള്ളവരാൽ കാണപ്പെടുകയോ ചെയ്യുന്ന നല്ല സ്വപ്നങ്ങളാണത്'. (അ; ഇബ്നുജരീർ.) ഒന്നിലധികം മാർഗങ്ങളിൽ കൂടി- വാക്കുകളിൽ അൽപസ്വൽപം വ്യത്യാസം കാണുമെങ്കിലും – ഇബ്നുജരീർ (റ) ഇത് ഉദ്ധരിച്ചിരിക്കുന്നു. ഉബാദത്തുബ്നു സ്വാമിത്ത്, അബൂഹുറയ്റഃ (റ) എന്നിവരിൽ നിന്നും ഈ അർത്ഥത്തിലുള്ള ഹദീഥുകൾ അഹ്മദും, ഇബ്നുജരീറും (റ) ഉദ്ധരിച്ചു കാണാം. നല്ല സ്വപ്നങ്ങൾ പ്രവാചകത്വത്തിന്റെ പല അംശങ്ങളിൽ ഒന്നാണെന്നും ഹദീഥുകളിൽ വന്നിട്ടുണ്ട്. പരലോകത്തുവെച്ച് ലഭിക്കുന്ന സന്തോഷവാർത്തകളിൽ പ്രധാനമായത് സ്വർഗത്തെപ്പറ്റിയുള്ള സന്തോഷവാർത്തയാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

وَلَا يَحْزُنكَ قَوْلُهُمْ إِنَّ ٱلْعِزَّةَ لِلَّهِ جَمِيعًا ۚ هُوَ ٱلسَّمِيعُ ٱلْعَلِيمُ ﴿٦٥﴾

**﴾65﴿ (നബിയേ) അവരുടെ [മുശ്‌രിക്കുകളുടെ] വാക്ക് നിന്നെ വ്യസനിപ്പിക്കരുത്. നിശ്ചയമായും, പ്രതാപം മുഴുവനും അല്ലാഹുവിനാകുന്നു. അവൻ (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമത്രെ.**

---

﴾65﴿ وَلَا يَحْزُنكَ നിന്നെ വ്യസനിപ്പിക്കരുത് قَوْلُهُمْ അവരുടെ വാക്ക്, അവർ പറയുന്നത് إِنَّ الْعِزَّةَ നിശ്ചയമായും പ്രതാപം لِلَّهِ അല്ലാഹുവിനാണ് جَمِيعًا മുഴുവനും هُوَ അവൻ السَّمِيعُ കേൾക്കുന്നവനത്രെ الْعَلِيمُ അറിയുന്നവൻ

---

മുശ്‌രിക്കുകളുടെ ഭാഗത്ത് നിന്ന് പരിഹാസത്തിന്റെയും ആക്ഷേപത്തിന്റെയും ഭീഷണിയുടെയും രൂപത്തിൽ പല തോന്നിയവാസ വാക്കുകളും കേട്ടുകൊണ്ടിരിക്കും. ചിലതെല്ലാം കേൾക്കുമ്പോൾ നബിﷺക്കു വ്യസനം തോന്നുക സ്വാഭാവികമാണല്ലോ. ഇതിനെപ്പറ്റി ഒരിടത്ത് അല്ലാഹു പറയുന്നു: ......قَدْ نَعْلَمُ إِنَّهُ لَيَحْزُنُكَ الَّذِي يَقُولُونَ (അവർ പറഞ്ഞുകൊണ്ടിരിക്കുന്നത് നിന്നെ വ്യസനിപ്പിക്കുകതന്നെ ചെയ്യുന്നുവെന്ന് നാം അറിയുന്നുണ്ട് എന്നാൽ, അവർ നിന്നെ വ്യാജമാക്കുകയല്ല; പക്ഷേ, ആ അക്രമികൾ അല്ലാഹുവിന്റെ ആയത്തുകളെ നിഷേധിക്കുകയാണ് ചെയ്യുന്നത്. (6: 33) അത്തരം വാക്കുകളിലൊന്നും വ്യസനിക്കേണ്ടതില്ല, അവർക്ക് വില കൽപിക്കേണ്ടതുമില്ല, അവമൂലം ഒന്നും

സംഭവിക്കാനും പോകുന്നില്ല, അതിനെതിരിൽ വേണ്ടുന്ന നടപടികൾ അല്ലാഹു എടുത്തുകൊള്ളും, ശക്തിയും, പ്രതാപവുമെല്ലാം അവനു മാത്രമാണുള്ളത്, അവന്റെ നടപടിക്ക് കീഴൊതുങ്ങാത്തവരാരുംതന്നെയില്ല, എന്നൊക്കെ അല്ലാഹു നബി ﷺ യെ സമാധാനിപ്പിക്കുകയാണ്. മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു: كَتَبَ اللَّهُ لَأَغْلِبَنَّ أَنَا وَرُسُلِي ...... (നിശ്ചയമായും ഞാനും എന്റെ റസൂലുകളും ജയിക്കുക തന്നെ ചെയ്യുമെന്ന് അല്ലാഹു രേഖപ്പെടുത്തി വെച്ചിരിക്കുന്നു. നിശ്ചയമായും അല്ലാഹു ശക്തനും പ്രതാപശാലിയുമാകുന്നു. (58:21)

أَلَآ إِنَّ لِلَّهِ مَن فِى ٱلسَّمَٰوَٰتِ وَمَن فِى ٱلْأَرْضِ ۗ وَمَا يَتَّبِعُ ٱلَّذِينَ يَدْعُونَ مِن دُونِ ٱللَّهِ شُرَكَآءَ ۚ إِن يَتَّبِعُونَ إِلَّا ٱلظَّنَّ وَإِنْ هُمْ إِلَّا يَخْرُصُونَ ﴿٦٦﴾

**《66》 അല്ലാ! (അറിയുക:) നിശ്ചയമായും, അല്ലാഹുവിന്റെതാണ് ആകാശങ്ങളിലുള്ളവരും, ഭൂമിയിലുള്ളവരും (ഒക്കെ). അല്ലാഹുവിന് പുറമെ അവർ വിളി(ച്ചു പ്രാർത്ഥി)ച്ചുകൊണ്ടിരിക്കുന്നവർ (യഥാർത്ഥത്തിൽ) 'പങ്കാളി' കളെ പിൻപറ്റുന്നില്ല. (അതെ,) ഊഹത്തെയല്ലാതെ അവർ പിൻപറ്റുന്നില്ല; അവർ മതിപ്പിട്ട് (കളവ്) പറയുകയല്ലാതെ ചെയ്യുന്നുമില്ല.**

---

《66》 أَلَا അല്ലാ, അറിയുക إِنَّ لِلَّهِ നിശ്ചയമായും അല്ലാഹുവിനാണ്, അല്ലാഹുവിന്റെതാണ് مَنْ فِي السَّمَاوَاتِ ആകാശത്തിലുള്ളവർ وَمَنْ فِي الْأَرْضِ ഭൂമിയിലുള്ളവരും وَمَا يَتَّبِعُ പിൻപറ്റുന്നില്ല الَّذِينَ يَدْعُونَ വിളിക്കുന്ന (പ്രാർത്ഥിക്കുന്ന)വർ مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ شُرَكَاءَ പങ്കാളികളെ, കൂട്ടുകാരെ إِنْ يَتَّبِعُونَ അവർ പിൻപറ്റുന്നില്ല إِلَّا الظَّنَّ ഊഹത്തെ (ധാരണയെ) അല്ലാതെ وَإِنْ هُمْ അവരല്ലതാനും إِلَّا يَخْرُصُونَ മതിപ്പിടുക (അനുമാനം പറയുക)യല്ലാതെ

---

ആകാശഭൂമികളിലുള്ളവരെല്ലാം അല്ലാഹുവിന്റെ സൃഷ്ടികളും, അടിമകളും, അവന്റെ നിയന്ത്രണത്തിൽ കഴിയുന്നവരുമാകുന്നു. എന്നിരിക്കെ, അവരിൽ ആരെങ്കിലും അല്ലാഹുവിന്റെ അധികാരാവകാശങ്ങളിലോ ഗുണമാഹാത്മ്യങ്ങളിലോ അവന് പങ്കാളികളായിരിക്കുവാൻ നിവൃത്തിയില്ല. ബുദ്ധിയുള്ള ജീവികളുടെ സ്ഥിതിതന്നെ ഇതാണെങ്കിൽ, ബുദ്ധിയോ ജീവനോ ഇല്ലാത്ത നിർജ്ജീവ വസ്തുക്കളുടെ കാര്യം പറയേണ്ടതുമില്ലല്ലോ. അപ്പോൾ ഈ മുശ്‌രിക്കുകൾ ചില സൃഷ്ടികളെ അല്ലാഹുവിന്റെ പങ്കാളികളായി സങ്കൽപിച്ചുകൊണ്ട് ആരാധിച്ചും പ്രാർത്ഥിച്ചും വരുന്നതോ? വാസ്തവത്തിൽ അതൊന്നുംതന്നെ അല്ലാഹുവിന്റെ പങ്കാളികളല്ല. പിന്നെയോ? വെറും ചില ഊഹത്തെയും അനുമാനത്തെയും അടിസ്ഥാനമാക്കി അവയെ അവന്റെ പങ്കുകാരാണെന്ന് സങ്കൽപിച്ചുകൊണ്ടിരിക്കുക മാത്രമാണ് ചെയ്യുന്നത്. അതിൽ സത്യത്തിന്റെയോ, ന്യായത്തിന്റെയോ കണികപോലുമില്ല. എന്നൊക്കെയാണ് ഇവിടെ അല്ലാഹു പറഞ്ഞതിന്റെ താൽപര്യം.

هُوَ ٱلَّذِى جَعَلَ لَكُمُ ٱلَّيۡلَ لِتَسۡكُنُواْ فِيهِ وَٱلنَّهَارَ مُبۡصِرًا ۚ إِنَّ فِى ذَٰلِكَ لَأَيَٰتٍ لِّقَوۡمٍ يَسۡمَعُونَ ﴿٦٧﴾

**《67》 അവനത്രെ നിങ്ങൾക്ക്, ? നിങ്ങൾ അതിൽ അടങ്ങി (ശാന്തമാ) യിരിക്കുവാൻ വേണ്ടി രാത്രിയെയും, കണ്ടറിയത്തക്ക നിലയിൽ പകലിനെയും ഏർപ്പെടുത്തിത്തന്നവൻ. നിശ്ചയമായും, കേട്ടറിയുന്ന ജനങ്ങൾക്ക് അതിൽ പല ദൃഷ്ടാന്തങ്ങളുമുണ്ട്.**

《67》 هُوَالَّذِي അവൻ യാതൊരുവൻ, അവനത്രെയാതൊരുവൻ جَعَلَ لَكُمُ നിങ്ങൾക്ക് ആക്കി (ഏർപ്പെടുത്തി)യ اللَّيۡلَ രാത്രിയെ لِتَسۡكُنُوا നിങ്ങൾ അടങ്ങിയിരിക്കുവാൻ, ശാന്തമായിരിക്കുവാൻ فِيهِ അതിൽ وَالنَّهَارَ പകലിനെയും مُبۡصِرًا കാണത്തക്കവിധത്തിൽ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ لِقَوۡمٍ ഒരു ജനതക്ക് يَسۡمَعُونَ കേൾക്കുന്ന, കേട്ടറിയുന്ന

---

രാപ്പകലുകളുടെ യാഥാർത്ഥ്യങ്ങളെയും, അവയുടെ ക്രമീകരണ വ്യവസ്ഥയിലടങ്ങിയ യുക്തി രഹസ്യങ്ങളെയും സംബന്ധിച്ച് ചിന്തിച്ചാൽതന്നെയും അല്ലാഹുവിന് പങ്കാളികൾ ഉണ്ടായിരിക്കുക സാധ്യമല്ലെന്ന് അന്വേഷണ ബുദ്ധിയുള്ളവർക്ക് വ്യക്തമായി മനസ്സിലാക്കുവാൻ കഴിയും.

قَالُواْ ٱتَّخَذَ ٱللَّهُ وَلَدًا ۗ سُبۡحَٰنَهُۥ ۖ هُوَ ٱلۡغَنِىُّ ۖ لَهُۥ مَا فِى ٱلسَّمَٰوَٰتِ وَمَا فِى ٱلۡأَرۡضِ ۚ إِنۡ عِندَكُم مِّن سُلۡطَٰنٍۭ بِهَٰذَآ ۚ أَتَقُولُونَ عَلَى ٱللَّهِ مَا لَا تَعۡلَمُونَ ﴿٦٨﴾

**《68》 അവർ പറയുകയാണ്: 'അല്ലാഹു സന്താനത്തെ സ്വീകരിച്ചിരിക്കുന്നു'വെന്ന്. അവൻ മഹാ പരിശുദ്ധൻ! അവനത്രെ (പരാശ്രയമില്ലാത്ത) ധന്യൻ; അവന്റെതാണ് ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (മുഴുവൻ). ഇതിനെപ്പറ്റി നിങ്ങളുടെ പക്കൽ യാതൊരു (ആധികാരിക) രേഖയും ഇല്ല. അല്ലാഹുവിന്റെമേൽ നിങ്ങൾക്കറിഞ്ഞുകൂടാത്തത് നിങ്ങൾ (കെട്ടി) പറയുന്നുവോ?!'**

قُلۡ إِنَّ ٱلَّذِينَ يَفۡتَرُونَ عَلَى ٱللَّهِ ٱلۡكَذِبَ لَا يُفۡلِحُونَ ﴿٦٩﴾

**《69》 പറയുക: 'നിശ്ചയമായും, അല്ലാഹുവിന്റെമേൽ വ്യാജം കെട്ടിച്ചമക്കുന്നവർ വിജയിക്കുകയില്ല.'**

| | |
|---|---|
| مَتَـٰعٌ فِى ٱلدُّنْيَا ثُمَّ إِلَيْنَا مَرْجِعُهُمْ | 《70》 **ഇഹത്തിലുള്ള ഒരു (തരം) സുഖമെടുക്കൽ! (അത്രമാത്രം.) പിന്നെ, നമ്മുടെ അടുക്കലേക്കാണ് അവരുടെ മടങ്ങി വരവ്.** |
| ثُمَّ نُذِيقُهُمُ ٱلْعَذَابَ ٱلشَّدِيدَ بِمَا كَانُوا۟ يَكْفُرُونَ ﴿٧٠﴾ | **പിന്നെ, അവർ അവിശ്വസിച്ചിരുന്നത് നിമിത്തം അവരെ നാം കഠിനമായ ശിക്ഷ ആസ്വദിപ്പിക്കുന്നതാണ്.** |

---

《68》 قَالُوا അവർ പറഞ്ഞു, പറയുകയാണ് اتَّخَذَ ഏർപ്പെടുത്തി, സ്വീകരിച്ചു, ഉണ്ടാക്കി (എന്ന്) اللَّهُ അല്ലാഹു وَلَدًا സന്താനത്തെ سُبْحَانَهُ അവൻ മഹാ പരിശുദ്ധൻ, അവനെ വാഴ്ത്തുന്നു هُوَ അവൻ, അവനത്രെ الْغَنِيُّ ധന്യനത്രെ, ധന്യനായുള്ളവൻ, നിരാശ്രയൻ لَهُ അവനാണ്, അവന്റെതാണ് مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളതും وَمَا فِي الْأَرْضِ ഭൂമിയിലുള്ളതും إِنْ عِنْدَكُمْ നിങ്ങളുടെ അടുക്കൽ (പക്കൽ) ഇല്ല مِنْ سُلْطَانٍ ഒരു (അധികൃത) രേഖയും بِهَٰذَا ഇതിന്, ഇതിനെപ്പറ്റി أَتَقُولُونَ നിങ്ങൾ പറയുകയോ, പറഞ്ഞുണ്ടാക്കുന്നുവോ عَلَى اللَّهِ അല്ലാഹുവിന്റെ പേരിൽ (മേൽ) مَا لَا تَعْلَمُونَ നിങ്ങൾ(ക്ക്) അറിയാത്തത്. 《69》 قُلْ നീ പറയുക إِنَّ നിശ്ചയമായും الَّذِينَ يَفْتَرُونَ കെട്ടിച്ചമക്കുന്നവർ عَلَى اللَّهِ അല്ലാഹുവിന്റെ മേൽ الْكَذِبَ വ്യാജം, അസത്യം لَا يُفْلِحُونَ അവർ വിജയിക്കുകയില്ല. 《70》 مَتَاعٌ ഒരു സുഖമെടുക്കൽ فِي الدُّنْيَا ഇഹത്തിൽ ثُمَّ إِلَيْنَا പിന്നെ നമ്മുടെ അടുക്കലേക്കാണ് مَرْجِعُهُمْ അവരുടെ മടങ്ങിവരവ് ثُمَّ نُذِيقُهُمُ പിന്നെ നാമവരെ ആസ്വദിപ്പിക്കും, അനുഭവിപ്പിക്കും الْعَذَابَ ശിക്ഷയെ الشَّدِيدَ കഠിനമായ بِمَا كَانُوا അവരായിരുന്നതു നിമിത്തം يَكْفُرُونَ അവർ അവിശ്വസിക്കും.

---

മലക്കുകൾ അല്ലാഹുവിന്റെ പെൺമക്കളാണെന്ന് മുശ്‌രിക്കുകളും, ഉസൈർ (അ) അല്ലാഹുവിന്റെ പുത്രനാണെന്ന് ചില യഹൂദികളും, ഈസാ (അ) അല്ലാഹുവിന്റെ പുത്രനാണെന്ന് ക്രിസ്ത്യാനികളും പറഞ്ഞുവരുന്നതിനെക്കുറിച്ചാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. സന്താന വാദത്തെ അടിയോടെ ഖണ്ഡിക്കുന്ന ഏതാനും യാഥാർത്ഥ്യങ്ങളും. പ്രസ്തുത വാദക്കാർക്കുള്ള ചില താക്കീതുകളുമാണ് അവയുടെ ഉള്ളടക്കം. അങ്ങേയറ്റം അപലപനീയമായ ഈ വാദത്തെ ചൂണ്ടിക്കാട്ടിക്കൊണ്ട് ആദ്യമായി അല്ലാഹു പറഞ്ഞ വാക്ക് سُبْحَانَهُ ( അവൻ മഹാ പരിശുദ്ധൻ!) എന്നത്രെ. അവന്റെ മഹിതമഹത്വത്തിനും, അത്യുൽകൃഷ്ട ഗുണമാഹാത്മ്യങ്ങൾക്കും ഒട്ടും തന്നെ യോജിക്കാത്തതും, അവന്റെ പരിശുദ്ധിയെ ഇടിച്ചുതാഴ്ത്തി അവനെ സൃഷ്ടികളോട് സാദൃശ്യപ്പെടുത്തുന്നതുമായ ഒരു വാദമാണതെന്നാണ് ആ വാക്ക് സൂചിപ്പിക്കുന്നത്. ഈ വിഷയത്തെക്കുറിച്ച് ആക്ഷേപിക്കുന്ന മിക്ക സ്ഥലങ്ങളിലും ഖുർആനിൽ അല്ലാഹു ഇതേ വാക്ക് പറഞ്ഞിരിക്കുന്നത് കാണാം.

ഈ സന്താന വാദക്കാരെപ്പറ്റി അല്ലാഹുവിനുള്ള വെറുപ്പും, ആ വാദത്തിന്റെ ഗൗരവവും എത്രമാത്രം കടുത്തതാണെന്ന് സൂറത്ത് മർയമിലെ വചനങ്ങളിൽ നിന്ന് മനസ്സിലാക്കാം. അവരെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു: 'വളരെ ഘോരമായ ഒരു കാര്യമാണ് നിങ്ങൾ ചെയ്തത്. ഇതുനിമിത്തം ആകാശങ്ങൾ പൊട്ടിപ്പിളരുകയും ഭൂമി വിണ്ടുകീറുകയും, മലകൾ തകർന്നുവീഴുകയും ചെയ്യുമാറാകുന്നു! അതെ, പരമ കാരുണികനായുള്ളവന് മക്കളുണ്ടെന്ന് വാദിച്ചതിനാൽ! സന്താനത്തെ സ്വീകരിക്കുക യെന്നത് പരമ കാരുണികന്– അല്ലാഹുവിന്– യോജിക്കുന്നതല്ല. ആകാശഭൂമികളിലുള്ളവരെല്ലാം തന്നെ പരമകാരുണികന്റെ അടുക്കൽ അടിമയായി വരുന്നവരല്ലാതെ ഇല്ല. അവൻ അവരെ സൂക്ഷ്മമായി അറിയുകയും, അവരെ എണ്ണിക്കണക്കാക്കുകയും ചെയ്തിട്ടുണ്ട്.' (മർയം: 89 – 94.)

സന്താനമുണ്ടായിരിക്കുന്നതിൽനിന്നും അവൻ എത്രയോ പരിശുദ്ധനാണെന്ന് പറഞ്ഞ ശേഷം, ആ പരിശുദ്ധിയുടെ പശ്ചാത്തലങ്ങളും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു.

(1) അവൻ ധന്യനാണ്. ആരുടെയും ആശ്രയം അവന്നില്ല, ഇണയോ, തുണയോ, മക്കളോ, കുടുംബമോ ഒന്നും അവന്നാവശ്യമില്ല. ഒരു കാര്യത്തിലും ആരുടെയും സഹായമോ, സഹകരണമോ, കൂട്ടോ ഒന്നും അവന് വേണ്ടതില്ല.

(2) സന്താനങ്ങളെന്ന് പറയപ്പെടുന്നവരടക്കം ആകാശഭൂമികളിലുള്ള സർവ്വ വസ്തുക്കളും അവന്റെതാണ്. എല്ലാം അവന്റെ സൃഷ്ടി. അവൻ ഉടമ. എല്ലാം അവന്റെ നിയന്ത്രണത്തിനധീനം. എന്നിരിക്കെ, അതിൽ ചിലർ മാത്രം എങ്ങിനെ അവന്റെ മക്കളാകും?!

(3) ശരി, എന്നാൽ പിന്നെ ഈ വാദത്തിന് വല്ല രേഖയുമുണ്ടോ? ഇല്ല. ഒരു വേദഗ്രന്ഥമോ, ബുദ്ധിപരമായ വല്ല തെളിവോ, അറിവോ ഒന്നും തന്നെ അതിനില്ല.

(4) സ്വീകാര്യമായ തെളിവോ രേഖാമൂലമുള്ള അറിവോ കൂടാതെ അല്ലാഹുവിന്റെ പേരിൽ കെട്ടിച്ചമച്ചുണ്ടാക്കുന്ന ഒരു വാദം മാത്രമാണത്.

ഇത്രയും കടുത്ത നുണ കെട്ടിപ്പറയുന്നവർ ഒരിക്കലും വിജയിക്കുവാൻ പോകുന്നില്ല. തൽക്കാലം ഈ ലോകത്ത് അൽപസമയത്തെ സുഖജീവിതം അവർക്കുണ്ടായിരിക്കുമെങ്കിലും താമസിയാതെ അവർ നമ്മുടെ അടുത്തേക്കുതന്നെ തിരിച്ചു വരാതിരിക്കില്ല. അപ്പോഴറിയാം ആ ധിക്കാരത്തിന്റെയും സത്യനിഷേധത്തിന്റെയും തിക്തഫലം എന്ന് അവസാനം അവരെ അല്ലാഹു താക്കീത് ചെയ്യുന്നു.

## വിഭാഗം – 8

ബഹുദൈവ വിശ്വാസികളായ സത്യനിഷേധികളെ സംബന്ധിച്ച് പലതും കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ചു കഴിഞ്ഞു. അടുത്ത വചനം മുതൽ ഏതാനും വചനങ്ങളിലായി അവരെപ്പോലെ മുൻസമുദായങ്ങളിൽ കഴിഞ്ഞുപോയ ചില സത്യനിഷേധികളുടെ അനുഭവ പാഠങ്ങൾ വിവരിച്ചുകൊണ്ട് അതിലേക്ക് അവരുടെ ശ്രദ്ധയെ ക്ഷണിക്കുന്നു. അല്ലാഹു പറയുന്നു:-

۞ وَٱتْلُ عَلَيْهِمْ نَبَأَ نُوحٍ إِذْ قَالَ لِقَوْمِهِۦ يَٰقَوْمِ إِن كَانَ كَبُرَ عَلَيْكُم

**《71》 (നബിയേ,) അവർക്ക് നൂഹിന്റെ വൃത്താന്തം ഓതികേൾപ്പിക്കുക. (അതായത്) അദ്ദേഹം തന്റെ**

مَّقَامِى وَتَذْكِيرِى بِـَٔايَـٰتِ ٱللَّهِ فَعَلَى ٱللَّهِ تَوَكَّلْتُ

ജനങ്ങളോട് പറഞ്ഞ സന്ദർഭം: 'എന്റെ ജനങ്ങളേ, എന്റെ നിലപാടും, അല്ലാഹുവിന്റെ 'ആയത്ത്' [ലക്ഷ്യം] കളെക്കുറിച്ചുള്ള എന്റെ ഓർമിപ്പിക്കലും നിങ്ങൾക്ക് വളരെ വലുതായി [അസഹ്യമായി]ട്ടുണ്ടെങ്കിൽ, അല്ലാഹുവിന്റെ മേൽ ഞാൻ (ഇതാ) ഭരമേൽപിച്ചിരിക്കുന്നു.

فَأَجْمِعُوٓا۟ أَمْرَكُمْ وَشُرَكَآءَكُمْ ثُمَّ لَا يَكُنْ أَمْرُكُمْ عَلَيْكُمْ غُمَّةً ثُمَّ ٱقْضُوٓا۟ إِلَىَّ وَلَا تُنظِرُونِ ﴿٧١﴾

'എന്നാൽ, നിങ്ങൾ നിങ്ങളുടെ പങ്കാളികളോടുകൂടി നിങ്ങളുടെ കാര്യം ഏകോപി(ച്ചുറ)പ്പിച്ചു കൊള്ളുവിൻ; പിന്നെ, നിങ്ങളുടെ കാര്യം നിങ്ങൾക്ക് ഒരവ്യക്തതയായിരിക്കരുത്. [ഒരു തുറന്ന തീരുമാനം എടുത്തു കൊള്ളുക] പിന്നീട്, എന്റെനേരെ നിങ്ങൾ(അത്) നിർവ്വഹിച്ചു കൊള്ളുക; എനിക്ക് നിങ്ങൾ താമസം നൽകുകയും വേണ്ട.

فَإِن تَوَلَّيْتُمْ فَمَا سَأَلْتُكُم مِّنْ أَجْرٍ ۖ إِنْ أَجْرِىَ إِلَّا عَلَى ٱللَّهِ ۖ وَأُمِرْتُ أَنْ أَكُونَ مِنَ ٱلْمُسْلِمِينَ ﴿٧٢﴾

﴾72﴿ എനി, നിങ്ങൾ തിരിഞ്ഞു പോകുകയാണെങ്കിൽ (അങ്ങനെ പോയ്ക്കോളൂ) ഞാൻ നിങ്ങളോട് യാതൊരു പ്രതിഫലവും ചോദിച്ചിട്ടില്ല. എന്റെ പ്രതിഫലം അല്ലാഹുവിന്റെ പേരിലല്ലാതെ (മറ്റാരുടെ പേരിലും ബാധ്യത) ഇല്ല. ഞാൻ 'മുസ്‌ലിം' കളിൽ പെട്ടവനായിരിക്കുവാൻ ഞാൻ കൽപിക്കപ്പെടുകയും ചെയ്തിരിക്കുന്നു.'

فَكَذَّبُوهُ فَنَجَّيْنَـٰهُ وَمَن مَّعَهُۥ فِى ٱلْفُلْكِ وَجَعَلْنَـٰهُمْ خَلَـٰٓئِفَ وَأَغْرَقْنَا ٱلَّذِينَ كَذَّبُوا۟ بِـَٔايَـٰتِنَا

﴾73﴿ എന്നിട്ട് അവർ അദ്ദേഹത്തെ വ്യാജമാക്കി; അപ്പോൾ, അദ്ദേഹത്തെയും അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും കപ്പലിൽ (കയറ്റി) നാം രക്ഷപ്പെടുത്തി. അവരെ നാം (ഭൂമിയിൽ) പിൻഗാമികളാക്കുകയും ചെയ്തു. നമ്മുടെ 'ആയത്ത്' [ലക്ഷ്യം] കളെ വ്യാജമാക്കിയവരെ നാം മുക്കി നശിപ്പിക്കുകയും

ചെയ്തു.

فَٱنظُرۡ كَيۡفَ كَانَ عَـٰقِبَةُ ٱلۡمُنذَرِينَ ﴿٧٣﴾

അപ്പോൾ, നോക്കുക: (ആ) മുന്നറിയിപ്പ് നൽകപ്പെട്ടവരുടെ പര്യവസാനം എങ്ങിനെ ആയെന്ന്!

---

﴾71﴿ وَاتْلُ നീ ഓതിക്കൊടുക്കുക, ഓതിക്കേൾപ്പിക്കൂ عَلَيْهِمْ അവർക്ക് نَبَأَ نُوحٍ നൂഹിന്റെ വൃത്താന്തം, വർത്തമാനം إِذْقَالَ അദ്ദേഹം പറഞ്ഞ സന്ദർഭം لِقَوْمِهِ തന്റെ ജനതയോട് يَاقَوْمِ എന്റെ ജനങ്ങളേ إِنْ كَانَ ആണെങ്കിൽ كَبُرَ വളരെ വലുതായി (അസഹ്യമായി), വമ്പിച്ചതായിപ്പോയി (എങ്കിൽ) عَلَيْكُمْ നിങ്ങൾക്ക് مَقَامِي എന്റെ നിലപാട്, സ്ഥാനം وَتَذْكِيرِي എന്റെ ഓർമിപ്പിക്കലും, ഉപദേശവും بِآيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തുകളെപ്പറ്റി فَعَلَى اللَّهِ എന്നാൽ അല്ലാഹുവിന്റെ മേൽ تَوَكَّلْتُ ഞാൻ ഭരമേൽപിച്ചിരിക്കുന്നു فَأَجْمِعُوا എന്നാൽ (എനി) നിങ്ങൾ ഏകോപിപ്പിച്ചു (ഒരുമിച്ചുറപ്പിച്ചു) കൊള്ളുക أَمْرَكُمْ നിങ്ങളുടെ കാര്യം وَشُرَكَاءَكُمْ നിങ്ങളുടെ പങ്കാളികളോടു കൂടി, പങ്കാളികളും (ചേർന്ന്) ثُمَّ لَا يَكُنْ പിന്നെ ആയിരിക്കരുത് أَمْرُكُمْ നിങ്ങളുടെ കാര്യം عَلَيْكُمْ നിങ്ങളിൽ, നിങ്ങൾക്ക് غُمَّةً ഒരു മൂടൽ (അവ്യക്തത) ثُمَّ اقْضُوا പിന്നെ നിങ്ങൾ നിർവ്വഹിച്ചുകൊള്ളുവിൻ إِلَيَّ എന്റെ നേരെ وَلَا تُنْظِرُونِ നിങ്ങൾ എന്നെ നോക്കിക്കാക്കുക ( എനിക്ക് താമസം നൽകുക)യും വേണ്ടാ. ﴾72﴿ فَإِنْ تَوَلَّيْتُمْ എനി (എന്നാൽ) നിങ്ങൾ തിരിഞ്ഞു കളയുന്ന പക്ഷം فَمَا سَأَلْتُكُمْ എന്നാൽ ഞാൻ നിങ്ങളോട് ചോദിച്ചിട്ടില്ല مِنْ أَجْرٍ ഒരു പ്രതിഫലവും إِنْ أَجْرِيَ എന്റെ പ്രതിഫലം ഇല്ല (അല്ല) إِلَّا عَلَى اللَّهِ അല്ലാഹുവിന്റെ പേരിലല്ലാതെ وَأُمِرْتُ ഞാൻ കൽപിക്കപ്പെടുകയും ചെയ്തിരിക്കുന്നു أَنْ أَكُونَ ഞാനായിരിക്കുവാൻ مِنَ الْمُسْلِمِينَ മുസ്ലിംകളിൽ പെട്ട (വൻ) ﴾73﴿ فَكَذَّبُوهُ എന്നിട്ട് അവർ അദ്ദേഹത്തെ വ്യാജമാക്കി فَنَجَّيْنَاهُ അപ്പോൾ അദ്ദേഹത്തെ നാം രക്ഷപ്പെടുത്തി وَمَنْ مَعَهُ അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും فِي الْفُلْكِ കപ്പലിൽ وَجَعَلْنَاهُمْ അവരെ നാം ആക്കുകയും ചെയ്തു خَلَائِفَ പിൻഗാമികൾ, പിന്നീട് മാറി വരുന്നവർ وَأَغْرَقْنَا നാം മുക്കി (നശിപ്പിച്ചു) കളയുകയും ചെയ്തു الَّذِينَ كَذَّبُوا വ്യാജമാക്കിയവരെ بِآيَاتِنَا നമ്മുടെ ആയത്തുകളെ فَانْظُرْ അപ്പോൾ നീ നോക്കുക كَيْفَ كَانَ എങ്ങിനെ ആയെന്ന് عَاقِبَةُ പര്യവസാനം, കലാശം الْمُنْذَرِينَ താക്കീത് (മുന്നറിയിപ്പ്) നൽകപ്പെട്ടവരുടെ.

---

ഈ 73-ാം വചനത്തിൽ നിന്നും തുടർന്ന് വരുന്ന 74-ാം വചനത്തിൽ നിന്നും മറ്റും മനസ്സിലാകുന്നതുപോലെ, ദിവ്യ ദൗത്യവുമായി ഒരു സമുദായത്തിലേക്ക് അയക്കപ്പെട്ട ആദ്യത്തെ റസൂൽ നൂഹ് നബി(അ)യായിട്ടാണ് അറിയപ്പെടുന്നത്. അദ്ദേഹത്തിന്റെ സമുദായത്തിൽ നിന്നായിരുന്നു വിഗ്രഹാരാധനയുടെ ഉൽഭവവും. അവരെ തൗഹീദിലേക്കും സത്യവിശ്വാസത്തിലേക്കും ക്ഷണിച്ചുകൊണ്ട് 950 കൊല്ലം അദ്ദേഹം അവരിൽ ജീവി

ച്ചു. അൽപമാത്രം വ്യക്തികളൊഴിച്ച് മറ്റുള്ളവരെല്ലാം അദ്ദേഹത്തെ നിഷേധിക്കുകയും ധിക്കരിക്കുകയുമാണ് ചെയ്തത്. ഇവരുടെ പര്യവസാനം ഈ മുശ്‌രിക്കുകളെ കേൾപിക്കുവാൻ നബിﷺയോട് കൽപിച്ചുകൊണ്ട് ആ നീണ്ട ചരിത്രത്തിന്റെ രത്നച്ചുരുക്കം ഈ വചനങ്ങളിൽ അല്ലാഹു വിവരിക്കുകയാണ്.

നൂഹ് (അ) ആ ജനതയോട് പറഞ്ഞതിന്റെ സാരം ഇതാണ്: ഞാൻ ഇത്രയും കാലം നിങ്ങളിൽ ഇങ്ങനെ ജീവിച്ചതും, നിങ്ങളെ സത്യത്തിലേക്ക് ക്ഷണിച്ചുകൊണ്ട് അല്ലാഹുവിന്റെ ലക്ഷ്യദൃഷ്ടാന്തങ്ങൾ നിങ്ങളെ ഓർമിപ്പിച്ചുകൊണ്ടിരുന്നതും നിങ്ങൾക്ക് സഹിക്കുവാൻ കഴിയാതായിരിക്കുകയാണ്; അങ്ങനെയാണെങ്കിൽ, എനിക്കതുകൊണ്ട് ഒന്നും വരാനില്ല. എന്റെ കാര്യം മുഴുവനും ഞാൻ അല്ലാഹുവിൽ അർപ്പിച്ചിരിക്കുന്നു. നിങ്ങൾക്ക് എന്റെ നേരെ വല്ല നടപടിയും എടുക്കണമെങ്കിൽ അത് നിങ്ങൾ ചെയ്തുകൊള്ളുക. അതിനായി നിങ്ങളും, നിങ്ങൾ അല്ലാഹുവിന്റെ പങ്കാളികളായി ഗണിച്ചുവരുന്ന നിങ്ങളുടെ ആരാധ്യൻമാരും ചേർന്ന് കൂടിയാലോചിച്ച് ഒത്തൊരുമിച്ച് യാതൊരു സംശയത്തിനും പഴുതില്ലാത്തവണ്ണം വല്ല തുറന്ന തീരുമാനവും എടുത്തുകൊള്ളുക. എന്നിട്ടത് നടത്തിക്കൊള്ളുക. എന്നെ സംബന്ധിച്ച് യാതൊരു ഒഴിവും അയവും നിങ്ങൾ ചെയ്തുതരേണ്ടതില്ല താനും. കണ്ടമാനം നിങ്ങളുടെ തീരുമാനം നിങ്ങൾ നടപ്പിലാക്കിക്കൊള്ളുക. എന്റെ ഉപദേശങ്ങൾക്ക് നിങ്ങൾ വിലകൽപിക്കാതെ അവഗണിക്കുന്നതുകൊണ്ട് എനിക്ക് ഒന്നും നഷ്ടപ്പെടാനില്ല. ഒരു പ്രതിഫലവും നിങ്ങളോട് അതിന്റെ പേരിൽ ഞാൻ ആവശ്യപ്പെടുന്നില്ലല്ലോ. എനിക്ക് പ്രതിഫലം നൽകേണ്ടുന്ന ബാധ്യത അല്ലാഹുവിന് മാത്രമാണ്. അതവൻ ചെയ്തുകൊള്ളും. നിങ്ങൾ എന്ത് നിലപാട് സ്വീകരിച്ചാലും ശരി, ഞാൻ ഒരു മുസ്‌ലിമായി (അവന് കീഴ്പ്പെട്ടവനായി)രിക്കണമെന്നാണ് എന്നോടവൻ കൽപിച്ചിരിക്കുന്നത്. അത് ഞാൻ പാലിക്കുകതന്നെ ചെയ്യും. നിങ്ങളുടെ എതിർപ്പുകളൊന്നും എനിക്ക് തടസ്സമാകയില്ല.

നൂഹ് നബി(അ) യുടെ ഉപദേശങ്ങളും, താക്കീതുകളും ആ ജനത ചെവിക്കൊണ്ടില്ല. അതുമൂലം അവരിൽ അല്ലാഹു ജലപ്രളയം അയച്ചു. അല്ലാഹു മുൻകൂട്ടി അറിയിച്ചിരുന്ന പ്രകാരം നൂഹ് (അ) തയ്യാറാക്കിയിരുന്ന കപ്പലിൽ കയറി അദ്ദേഹവും, അദ്ദേഹത്തിൽ വിശ്വസിച്ചിരുന്നവരും രക്ഷപ്പെട്ടു. ആ ജനത മുഴുവനും മുങ്ങിനശിക്കുകയും ചെയ്തു. കപ്പലിൽ രക്ഷപ്പെട്ടവരിൽ നിന്നാണ് പിന്നീടുള്ള തലമുറകൾ ഉണ്ടായിക്കൊണ്ടിരുന്നത്. ഇങ്ങനെയാണ് ആ സത്യനിഷേധികളായ ജനതയുടെ അന്ത്യം കലാശിച്ചത്. അത് ഈ ജനതയും ഓർത്തിരിക്കട്ടെ എന്ന് അല്ലാഹു ഓർമപ്പെടുത്തുകയാണ്. അടുത്ത സൂറത്തിൽ ഈ സംഭവം കൂടുതൽ വിശദമായി വിവരിക്കുന്നതാണ്. إن شاء الله

ثُمَّ بَعَثْنَا مِنۢ بَعْدِهِۦ رُسُلًا إِلَىٰ قَوْمِهِمْ فَجَآءُوهُم بِٱلْبَيِّنَٰتِ فَمَا كَانُوا۟ لِيُؤْمِنُوا۟ بِمَا كَذَّبُوا۟ بِهِۦ مِن قَبْلُ ۚ كَذَٰلِكَ نَطْبَعُ عَلَىٰ قُلُوبِ

**﴾74﴿ പിന്നീട് അദ്ദേഹത്തിന് ശേഷം പല റസൂലുകളെയും അവ(രവ)രുടെ ജനതയിലേക്ക് നാം നിയോഗിച്ചയച്ചു. എന്നിട്ട് അവർ വ്യക്തമായ തെളിവുകളുമായി അവരിൽ ചെന്നു. എന്നാൽ, മുമ്പ് അവർ യാതൊന്നിനെ വ്യാജമാക്കിയോ അതിൽ അവർ [ആ ജനങ്ങൾ] വിശ്വസിക്കുവാൻ (തയ്യാർ) ആയില്ല. അപ്ര**

ٱلْمُعْتَدِينَ ﴿٧٤﴾

**കാരം, അതിക്രമിച്ചവരുടെ ഹൃദയ ങ്ങൾക്ക് നാം മുദ്ര കുത്തുന്നു.**

﴾74﴿ ثُمَّ بَعَثْنَا പിന്നെ നാം എഴുന്നേൽപിച്ചു (നിയോഗിച്ചു), അയച്ചു مِنۢ بَعْدِهِۦ അദ്ദേഹത്തിന്റെ ശേഷം رُسُلًا റസൂലുകളെ, പല റസൂലുകളെയും إِلَىٰ قَوْمِهِمْ അവരുടെ ജനങ്ങളിലേക്ക് فَجَآءُوهُم എന്നിട്ട് അവർ അവരിൽ ( അവരുടെ അടുക്കൽ) ചെന്നു, വന്നു بِٱلْبَيِّنَٰتِ വ്യക്തമായ തെളിവുകളുമായി فَمَا كَانُوا۟ എന്നിട്ട് അവരായില്ല لِيُؤْمِنُوا۟ അവർ വിശ്വസിക്കുവാൻ (തയ്യാർ), വിശ്വസിക്കുക بِمَا كَذَّبُوا۟ بِهِۦ അവർ യാതൊന്നിനെ വ്യാജമാക്കിയോ അതിൽ مِن قَبْلُ മുമ്പ്, മുമ്പേ كَذَٰلِكَ അപ്രകാരം نَطْبَعُ നാം മുദ്രവെക്കുന്നു. عَلَىٰ قُلُوبِ ഹൃദയങ്ങൾക്ക് ٱلْمُعْتَدِينَ അതിര് വിട്ടവരുടെ, അതിക്രമികളുടെ.

വ്യക്തമായ തെളിവുകളോടുകൂടി റസൂലുകൾ അവരെ നേർവഴിയിലേക്ക് ക്ഷണിച്ചിട്ടും അവർ തങ്ങളുടെ പഴയ വിശ്വാസാചാരങ്ങൾ കൈവിടാതെ നിഷേധത്തിൽ ശഠിച്ചുനിൽക്കുകയാണ് ചെയ്തത്. അങ്ങനെ, അവരുടെ ഹൃദയങ്ങളിലേക്ക് നൻമ പ്രവേശിക്കാതിരിക്കത്തക്കവണ്ണം അല്ലാഹു അവർക്ക് മുദ്രവെച്ചു. ദുർവാശിയിലും മൽസരബുദ്ധിയിലും അതിരുകവിഞ്ഞുകൊണ്ടിരിക്കുന്ന ധിക്കാരികളിൽ അല്ലാഹുവിന്റെ ഒരു നടപടിച്ചട്ടമാണത്. നൂഹ് നബി(അ)ക്കും, മൂസാ നബി(അ) ക്കുമിടയിൽ കഴിഞ്ഞുപോയ ഹൂദ്, സ്വാലിഹ് (അ) മുതലായവരുടെ സമുദായങ്ങളെക്കുറിച്ച് പൊതുവിലുള്ള ഒരു പ്രസ്താവനയാണ് ഈ വചനം.

ثُمَّ بَعَثْنَا مِنۢ بَعْدِهِم مُّوسَىٰ وَهَٰرُونَ إِلَىٰ فِرْعَوْنَ وَمَلَإِي۟هِۦ بِـَٔايَٰتِنَا فَٱسْتَكْبَرُوا۟ وَكَانُوا۟ قَوْمًا مُّجْرِمِينَ ﴿٧٥﴾

**﴾75﴿ പിന്നീട്, അവരുടെ ശേഷം നമ്മുടെ ദൃഷ്ടാന്തങ്ങളുമായി ഫിർഔന്റെയും, അവന്റെ പ്രധാനികളുടെയും അടുക്കലേക്ക് നാം മൂസായെയും, ഹാറൂനെയും നിയോഗിച്ചയച്ചു. എന്നിട്ട് അവർ അഹംഭാവം നടിച്ചു. അവർ കുറ്റവാളികളായ ഒരു ജനതയായിരുന്നു.**

فَلَمَّا جَآءَهُمُ ٱلْحَقُّ مِنْ عِندِنَا قَالُوٓا۟ إِنَّ هَٰذَا لَسِحْرٌ مُّبِينٌ ﴿٧٦﴾

**﴾76﴿ അങ്ങനെ, അവർക്ക് നമ്മുടെ പക്കൽനിന്നും യഥാർത്ഥം വന്നപ്പോൾ അവർ പറഞ്ഞു: 'നിശ്ചയമായും, ഇത് സ്പഷ്ടമായ ഒരു ജാലവിദ്യതന്നെ.'**

﴾75﴿ ثُمَّ بَعَثْنَا പിന്നെ നാം എഴുന്നേൽപിച്ചു, നിയോഗിച്ചയച്ചു مِنۢ بَعْدِهِم അവരുടെ ശേഷം مُوسَىٰ മൂസായെ وَهَٰرُونَ ഹാറൂനെയും إِلَىٰ فِرْعَوْنَ ഫിർഔന്റെ അടുക്കലേക്ക് وَمَلَإِي۟هِۦ അവന്റെ പ്രധാനികളുടെ (കൂട്ടുകാരുടെ) യും بِآيَاتِنَا നമ്മുടെ ആയ

ത്തുകളുമായി, ദൃഷ്ടാന്തങ്ങൾ സഹിതം فَاسْتَكْبَرُوا എന്നിട്ട് (അപ്പോൾ) അവർ ഗർവ്വ് (വലുപ്പം) നടിച്ചു وَكَانُوا അവരായിരുന്നു قَوْمًا ഒരുജനത مُجْرِمِينَ കുറ്റവാളികളായ. ﴾76﴿ فَلَمَّا جَاءَهُمُ അങ്ങനെ അവർക്ക് വന്ന(ചെന്ന)പ്പോൾ الْحَقُّ യഥാർത്ഥം مِنْ عِنْدِنَا നമ്മുടെ അടുക്കൽനിന്ന് قَالُوا അവർ പറഞ്ഞു إِنَّ هَذَا നിശ്ചയമായും ഇത് لَسِحْرٌ ജാലവിദ്യ (മാരണം- ആഭിചാരം) തന്നെ مُبِينٌ സ്പഷ്ടമായ, തനി.

മൂസാ നബി(അ) യുടെ വടി സർപ്പമായി മാറുക, കൈ വെള്ളയായി പ്രകാശിക്കുക മുതലായ അദ്ദേഹത്തിന്റെ കൈക്കുണ്ടായ ദൃഷ്ടാന്തങ്ങളെക്കുറിച്ചാണ് അവർ ജാലവിദ്യയെന്ന് പറഞ്ഞുതള്ളിക്കളഞ്ഞത്.

قَالَ مُوسَىٰٓ أَتَقُولُونَ لِلْحَقِّ لَمَّا جَآءَكُمْ ۖ أَسِحْرٌ هَٰذَا

**﴾77﴿ മൂസാ പറഞ്ഞു: നിങ്ങൾക്ക് യഥാർത്ഥം വന്നപ്പോൾ അതിനെക്കുറിച്ച് നിങ്ങൾ (ജാലമെന്ന്) പറയുകയോ?! ജാലവിദ്യയാണോ ഇത്?!**

وَلَا يُفْلِحُ ٱلسَّٰحِرُونَ ﴿٧٧﴾

**ജാലവിദ്യക്കാർ വിജയം പ്രാപിക്കയില്ല താനും.**

قَالُوٓا۟ أَجِئْتَنَا لِتَلْفِتَنَا عَمَّا وَجَدْنَا عَلَيْهِ ءَابَآءَنَا وَتَكُونَ لَكُمَا ٱلْكِبْرِيَآءُ فِى ٱلْأَرْضِ

**﴾78﴿ അവർ പറഞ്ഞു: 'ഞങ്ങളുടെ പിതാക്കളെ ഞങ്ങൾ കണ്ടെത്തിയതിൽ നിന്നും ഞങ്ങളെ തിരിച്ചുവിടുവാൻ വേണ്ടി നീ ഞങ്ങളിൽ വന്നിരിക്കുകയാണോ?! ഭൂമിയിൽ വലിപ്പത്തരം നിങ്ങൾക്ക് രണ്ടാൾക്കും ആയിത്തീരുവാനും?**

وَمَا نَحْنُ لَكُمَا بِمُؤْمِنِينَ ﴿٧٨﴾

**ഞങ്ങൾ നിങ്ങളെ രണ്ടാളെയും വിശ്വസിക്കുന്നവരേയല്ലതാനും.**

﴾77﴿ قَالَ مُوسَى മൂസാ പറഞ്ഞു أَتَقُولُونَ നിങ്ങൾ പറയുന്നുവോ, പറഞ്ഞുണ്ടാക്കുകയോ لِلْحَقِّ യാഥാർത്ഥ്യത്തെക്കുറിച്ച് لَمَّا جَاءَكُمْ അത് നിങ്ങൾക്ക് വന്നപ്പോൾ أَسِحْرٌ സിഹ്റാണോ, ജാലവിദ്യയോ هَذَا ഇത് وَلَا يُفْلِحُ വിജയിക്കയില്ല താനും, വിജയിക്കുന്നതുമല്ല السَّاحِرُونَ ജാലവിദ്യക്കാർ ﴾78﴿ قَالُوا അവർ പറഞ്ഞു أَجِئْتَنَا നീ ഞങ്ങളിൽ (ഞങ്ങൾക്ക്) വന്നിരിക്കയാണോ لِتَلْفِتَنَا ഞങ്ങളെ നീ തിരിച്ചുവിടുവാൻവേണ്ടി عَمَّا യാതൊന്നിൽ നിന്ന് وَجَدْنَا ഞങ്ങൾ കണ്ടെത്തി عَلَيْهِ അതിൽ, അതുപ്രകാരം آبَاءَنَا ഞങ്ങളുടെ പിതാക്കളെ وَتَكُونَ ആയിരിക്കുവാനും لَكُمَا നിങ്ങൾ രണ്ടാൾക്കും الْكِبْرِيَاءُ വലുപ്പത്തരം, മൂപ്പത്തരം فِي الْأَرْضِ ഭൂമിയിൽ, നാട്ടിൽ وَمَا نَحْنُ ഞങ്ങളല്ല (അല്ലതാനും) لَكُمَا നിങ്ങളെ രണ്ടാളെയും بِمُؤْمِنِينَ വിശ്വസിക്കുന്നവർ

പൂർവ്വികൻമാരിൽ നിന്ന് പരമ്പരാഗതമായി ഞങ്ങൾ സ്വീകരിച്ചു വന്ന ഈ പരദൈവാരാധനയൊക്കെ നിറുത്തിവെച്ച് നിങ്ങളുടെ ഈ പുതിയ മതത്തിലേക്ക് ഞങ്ങളെ കിട്ടുകയില്ല. അങ്ങനെ, തനിക്കും തന്റെ സഹോദരൻ ഹാറൂന്നും നാട്ടിൽ മൂപ്പത്തരം നേടാമെന്ന് കരുതേണ്ട. നിങ്ങൾ രണ്ടാളും പറയുന്നത് ഒരിക്കലും ഞങ്ങൾ വിശ്വസിക്കുന്ന പ്രശ്നമേയില്ല എന്ന് സാരം.

وَقَالَ فِرْعَوْنُ ٱئْتُونِى بِكُلِّ سَـٰحِرٍ عَلِيمٍ ﴿٧٩﴾

**﴾79﴿ ഫിർഔൻ പറഞ്ഞു: '(വിദഗ്ധമായ) അറിവുള്ള എല്ലാ ജാലവിദ്യക്കാരെയും നിങ്ങൾ എന്റെ അടുക്കലേക്ക് കൊണ്ടുവരുവിൻ'**

فَلَمَّا جَآءَ ٱلسَّحَرَةُ قَالَ لَهُم مُّوسَىٰٓ أَلْقُوا۟ مَآ أَنتُم مُّلْقُونَ ﴿٨٠﴾

**﴾80﴿ അങ്ങനെ, ജാലവിദ്യക്കാർ വന്നപ്പോൾ, അവരോട് മൂസാ പറഞ്ഞു: 'നിങ്ങൾ ഇടുന്നതെന്തോ അത് ഇട്ടേക്കുവിൻ.'**

﴾79﴿ وَقَالَ പറഞ്ഞു, പറയുകയും ചെയ്തു فِرْعَوْنُ ഫിർഔൻ ائْتُونِي എനിക്കുവരുവിൻ بِكُلِّ سَاحِرٍ എല്ലാ ജാലവിദ്യക്കാരെയും കൊണ്ട് عَلِيمٍ അറിവുള്ളവരായ (വിദഗ്ധരായ) ﴾80﴿ فَلَمَّا جَاءَ അങ്ങനെ വന്നപ്പോൾ السَّحَرَةُ ജാലവിദ്യക്കാർ قَالَ لَهُمْ അവരോട് പറഞ്ഞു مُوسَى മൂസാ أَلْقُوا നിങ്ങൾ ഇടുവിൻ, ഇട്ടേക്കുക مَا أَنتُمْ നിങ്ങൾ ആയിട്ടുള്ളത് مُلْقُونَ ഇടുന്നവർ

ജാലവിദ്യക്കാർ അവരുടെ വിദ്യകൾ പ്രദർശിപ്പിക്കുവാൻ ആവശ്യമായിരുന്ന വടി, കയർ മുതലായ സാമഗ്രികൾ കൊണ്ടുവന്നിരുന്നു. അവ നിലത്തിട്ടുകൊണ്ട് നിങ്ങൾ നിങ്ങളുടെ വിദ്യകൾ ആദ്യം പ്രദർശിപ്പിച്ചുകൊള്ളുക എന്നർത്ഥം.

فَلَمَّآ أَلْقَوْا۟ قَالَ مُوسَىٰ مَا جِئْتُم بِهِ ٱلسِّحْرُ ۖ إِنَّ ٱللَّهَ سَيُبْطِلُهُۥٓ ۖ إِنَّ ٱللَّهَ لَا يُصْلِحُ عَمَلَ ٱلْمُفْسِدِينَ ﴿٨١﴾

**﴾81﴿ അങ്ങനെ അവർ ഇട്ടപ്പോൾ മൂസാ പറഞ്ഞു: 'നിങ്ങൾകൊണ്ടുവന്നത് [ഈ പ്രദർശിപ്പിച്ചത്] ജാലവിദ്യയാണ്; നിശ്ചയമായും അല്ലാഹു അതിനെ വിഫലമാക്കിയേക്കുന്നതാണ് നിശ്ചയമായും അല്ലാഹു, കുഴപ്പം പ്രവർത്തിക്കുന്നവരുടെ പ്രവർത്തനത്തെ നന്നാക്കുകയില്ല.**

وَيُحِقُّ ٱللَّهُ ٱلْحَقَّ بِكَلِمَـٰتِهِۦ وَلَوْ كَرِهَ ٱلْمُجْرِمُونَ ﴿٨٢﴾

**﴾82﴿ 'അല്ലാഹു അവന്റെ വാക്യങ്ങൾ വഴി യഥാർത്ഥത്തെ യഥാർത്ഥമാ(യി സ്ഥാപി)ക്കുകയും ചെയ്യും; കുറ്റവാളികൾ വെറുത്താലും ശരി'.**

﴾81﴿ فَلَمَّا أَلْقَوْا അങ്ങനെ അവർ ഇട്ടപ്പോൾ قَالَ مُوسَى മൂസാ പറഞ്ഞു مَا جِئْتُم بِهِ

നിങ്ങൾ കൊണ്ടുവന്നത് السِّحْرُ ജാലവിദ്യയാണ് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു سَيُبْطِلُهُ അതിനെ വിഫലമാക്കിയേക്കും, വിഫലമായിക്കൊള്ളും إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يُصْلِحُ അവൻ നന്നാക്കുകയില്ല عَمَلَ പ്രവൃത്തിയെ الْمُفْسِدِينَ കുഴപ്പം (നാശം) പ്രവർത്തിക്കുന്നവരുടെ ﴾82﴿ وَيُحِقُّ اللَّهُ അല്ലാഹു യഥാർത്ഥമാക്കുകയും ചെയ്യും الْحَقَّ യഥാർത്ഥത്തെ بِكَلِمَاتِهِ അവന്റെ വാക്ക് (വചനം-വാക്യം)കൾ കൊണ്ട് وَلَوْ كَرِهَ വെറുത്താലും ശരി, അനിഷ്ടപ്പെട്ടാലും الْمُجْرِمُونَ കുറ്റവാളികൾ.

ജാലവിദ്യക്കാർ തങ്ങളുടെ സാമഗ്രികൾ നിലത്തിട്ടപ്പോൾ അവ ജനദൃഷ്ടിയിൽ പാമ്പുകളായി തോന്നി. മൂസാ (അ) വടിയിട്ടപ്പോൾ അതൊരു യഥാർത്ഥ സർപ്പമായി മാറുകയും, അവയെ വിഴുങ്ങുകയും ചെയ്തു. ജാലവിദ്യക്കാരുടെ പ്രവർത്തനം വിഫലമാകുകയും, അവർ പരാജയം സമ്മതിച്ചു മൂസാ നബി(അ) യിൽ വിശ്വസിക്കുകയും ചെയ്തു. ഫിർഔനും കൂട്ടരും അവരുടെ നേരെ അക്രമമർദ്ദനങ്ങൾ അഴിച്ചുവിട്ടതല്ലാതെ, സത്യം സ്വീകരിക്കുകയുണ്ടായില്ല. വിശദവിവരം അഅ്റാഫ്, ത്വാഹാ മുതലായ സൂറത്തുകളിൽ കാണാവുന്നതാണ്.

## വിഭാഗം - 9

فَمَآ ءَامَنَ لِمُوسَىٰٓ إِلَّا ذُرِّيَّةٌ مِّن قَوْمِهِۦ عَلَىٰ خَوْفٍ مِّن فِرْعَوْنَ وَمَلَإِيْهِمْ أَن يَفْتِنَهُمْ ۚ

**﴾83﴿ എന്നാൽ, മൂസായെ അദ്ദേഹത്തിന്റെ ജനതയിൽ നിന്നുള്ള ചില സന്തതികൾ [ചെറുപ്പക്കാർ] അല്ലാതെ വിശ്വസിച്ചില്ല. (അതു തന്നെ) ഫിർഔനെയും അവരിലുള്ള പ്രധാനികളെയും സംബന്ധിച്ച് - അവൻ തങ്ങളെ (മർദ്ദിച്ച്) കുഴപ്പത്തിലാക്കുമെന്ന- ഭയപ്പാടോടെ (യാണ്).**

وَإِنَّ فِرْعَوْنَ لَعَالٍ فِى ٱلْأَرْضِ وَإِنَّهُۥ لَمِنَ ٱلْمُسْرِفِينَ ﴿٨٣﴾

**നിശ്ചയമായും, ഫിർഔനാകട്ടെ, ഭൂമിയിൽ ഒരു ഉന്നതൻ [ഔന്നത്യം നടിക്കുന്നവൻ] തന്നെയാണുതാനും. നിശ്ചയമായും അവൻ, അതിർ കവിഞ്ഞവരിൽപെട്ടവനും തന്നെ.**

﴾83﴿ فَمَا آمَنَ എന്നാൽ വിശ്വസിച്ചില്ല لِمُوسَى മൂസായെ إِلَّا ذُرِّيَّةٌ ചില സന്തതികളല്ലാതെ مِنْ قَوْمِهِ അദ്ദേഹത്തിന്റെ ജനതയിൽ നിന്ന് عَلَى خَوْفٍ ഭയത്തോടെ, പേടിയിലായി مِنْ فِرْعَوْنَ ഫിർഔനെ സംബന്ധിച്ച് وَمَلَئِهِمْ അവരിലെ പ്രധാനികളെയും أَنْ يَفْتِنَهُمْ അവൻ തങ്ങളെ കുഴപ്പത്തിലാക്കുമെന്ന് وَإِنَّ فِرْعَوْنَ നിശ്ചയമായും ഫിർഔനാകട്ടെ لَعَالٍ ഒരു ഉന്നതൻ (പ്രമത്തൻ- പൊങ്ങച്ചക്കാരൻ- ഊക്കൻ- സർവ്വാധികാരി) തന്നെ فِي الْأَرْضِ ഭൂമിയിൽ وَإِنَّهُ നിശ്ചയമായും അവൻ لَمِنَ الْمُسْرِفِينَ അതിര് കവിഞ്ഞവരിൽ പെട്ടവനും തന്നെ.

ജാലവിദ്യക്കാർ യഥാർത്ഥം മനസ്സിലാക്കി മൂസാ നബി(അ) യിൽ വിശ്വസിച്ചതോടെ ഫിർഔൻ മർദ്ദനമുറകൾ അഴിച്ചുവിടുകയായി. അവനെയും അവന്റെ ആൾക്കാരെയും ഭയന്ന് ജനങ്ങൾ വിശ്വസിക്കുവാൻ മുന്നോട്ട് വന്നില്ല. അൽപം ചെറുപ്പക്കാർ മാത്രം വിശ്വസിച്ചു. അതും വളരെ ഭയപ്പാടോടെ. അധികാരപ്രമത്തനും, ക്രൂരഹൃദയനുമാണ് ഫിർഔൻ. അവന്റെ ഉദ്യോഗവൃന്ദവും ജനനേതാക്കളുമാകട്ടെ, അവന്റെ ഇഷ്ടത്തിന് താളം ചവിട്ടുന്നവരും. മൂസാ നബി(അ) യെ കൊലപ്പെടുത്തുവാൻ പോലും ഫിർഔൻ ഉദ്യമിക്കുകയുണ്ടായി. (40: 26)മൂസായെയും അവന്റെ കൂട്ടരെയും ഭൂമിയിൽ കുഴപ്പമുണ്ടാക്കുവാൻ വിട്ടുകൂടാ എന്ന് പറഞ്ഞ് അവരിലുള്ള ആൺകുട്ടികളെ കൊലപ്പെടുത്തുവാൻ അവൻ കൽപിക്കുകയും ചെയ്തു. (7 : 127.) ഇതുപോലെ പല മർദ്ദനമുറകളും അവൻ നടപ്പിൽ വരുത്തി.

'അദ്ദേഹത്തിന്റെ ജനതയിൽ നിന്നുള്ള ചില സന്തതികൾ – ചെറുപ്പക്കാർ– അല്ലാതെ വിശ്വസിച്ചില്ല' എന്ന് പറഞ്ഞത് ഇസ്റാഈല്യരിൽ നിന്നുള്ള ചെറുപ്പക്കാരെ ഉദ്ദേശിച്ചാണെന്നാണ് പല വ്യാഖ്യാതാക്കളും പറഞ്ഞു കാണുന്നത്. ഇസ്റാഈല്യർ പൊതുവെ മൂസാ നബി(അ) യിൽ വിശ്വസിച്ചിരുന്നുവെന്നും, ഈജിപ്തുകാരായ ക്വിബ്ത്വീ (കൊപ്തി) വർഗത്തിൽപെട്ട ചുരുക്കം ചിലരും വിശ്വസിച്ചിരുന്നതിനെ ഉദ്ദേശിച്ചാണത് പറഞ്ഞിരിക്കുന്നതെന്നുമാണ് മറ്റൊരുപക്ഷം. ഈ അഭിപ്രായമാണ് ഇബ്നുകഥീർ (റ) ബലപ്പെടുത്തിയിരിക്കുന്നത്. അതിന് ചില കാരണങ്ങളും അദ്ദേഹം ചൂണ്ടിക്കാട്ടിയിട്ടുണ്ട്. الله اعلم

وَقَالَ مُوسَىٰ يَٰقَوْمِ إِن كُنتُمْ ءَامَنتُم بِٱللَّهِ فَعَلَيْهِ تَوَكَّلُوٓا۟ إِن كُنتُم مُّسْلِمِينَ ﴿٨٤﴾

**﴿84﴾ മൂസാ പറയുകയും ചെയ്തു: 'എന്റെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവിൽ വിശ്വസിച്ചിരിക്കുന്നുവെങ്കിൽ, നിങ്ങൾ അവന്റെമേൽ ഭരമേൽപിക്കുവിൻ; നിങ്ങൾ 'മുസ്ലിംകൾ' [ശരിക്കും കീഴൊതുങ്ങിയവർ] ആണെങ്കിൽ'.**

فَقَالُوا۟ عَلَى ٱللَّهِ تَوَكَّلْنَا رَبَّنَا لَا تَجْعَلْنَا فِتْنَةً لِّلْقَوْمِ ٱلظَّٰلِمِينَ ﴿٨٥﴾

**﴿85﴾ അപ്പോൾ അവർ പറഞ്ഞു: 'ഞങ്ങൾ അല്ലാഹുവിന്റെമേൽ ഭരമേൽപിച്ചിരിക്കുന്നു. ഞങ്ങളുടെ റബ്ബേ, ഞങ്ങളെ നീ (ഈ) അക്രമികളായ ജനങ്ങൾക്ക് ഒരു കുഴപ്പം (കാണിക്കാനുള്ള ഇട) ആക്കരുതേ!.**

وَنَجِّنَا بِرَحْمَتِكَ مِنَ ٱلْقَوْمِ ٱلْكَٰفِرِينَ ﴿٨٦﴾

**﴿86﴾ 'നിന്റെ കാരുണ്യംകൊണ്ട് (ഈ) അവിശ്വാസികളായജനങ്ങളിൽ നിന്ന് ഞങ്ങളെ രക്ഷപ്പെടുത്തുകയും ചെയ്യേണമേ!'**

وَأَوْحَيْنَآ إِلَىٰ مُوسَىٰ وَأَخِيهِ أَن تَبَوَّءَا لِقَوْمِكُمَا بِمِصْرَ بُيُوتًا وَٱجْعَلُوا۟ بُيُوتَكُمْ قِبْلَةً وَأَقِيمُوا۟ ٱلصَّلَوٰةَ ۗ وَبَشِّرِ ٱلْمُؤْمِنِينَ ﴿٨٧﴾

﴾87﴿ മൂസാക്കും, അദ്ദേഹത്തിന്റെ സഹോദരനും [ഹാറൂന്നും] നാം 'വഹ്‌യ്' നൽകുകയും ചെയ്തു:- നിങ്ങൾ രണ്ടാളും നിങ്ങളുടെ ജനങ്ങൾക്ക് മിസ്വ്റിൽ [ഈജിപ്തിൽ] വീടുകൾ സൗകര്യപ്പെടുത്തുവിൻ എന്ന്. നിങ്ങളുടെ വീടുകൾ നിങ്ങൾ 'കിബ്‌ലഃ' [അഭിമുഖകേന്ദ്രം] ആക്കുകയും, നിങ്ങൾ നമസ്കാരം നില നിറുത്തുകയും ചെയ്യുവിൻ; (മൂസാ!) സത്യവിശ്വാസികൾക്ക് നീ സന്തോഷ വാർത്ത അറിയിക്കുകയും ചെയ്യുക.

---

﴾84﴿ وَقَالَ مُوسَىٰ മൂസാ പറഞ്ഞു, പറയുകയും ചെയ്തു يَاقَوْمِ എന്റെ ജനങ്ങളേ إِنْ كُنْتُمْ നിങ്ങളാകുന്നുവെങ്കിൽ آمَنْتُمْ നിങ്ങൾ വിശ്വസിച്ചിരിക്കുന്നു (വെങ്കിൽ) بِاللَّهِ അല്ലാഹുവിൽ فَعَلَيْهِ എന്നാൽ അവന്റെമേൽ تَوَكَّلُوا നിങ്ങൾ ഭരമേൽപിക്കുവിൻ إِنْ كُنْتُمْ നിങ്ങളാണെങ്കിൽ مُسْلِمِينَ മുസ്‌ലിംകൾ. ﴾85﴿ فَقَالُوا അപ്പോൾ അവർ പറഞ്ഞു عَلَى اللَّهِ അല്ലാഹുവിന്റെ മേൽ تَوَكَّلْنَا ഞങ്ങൾ ഭരമേൽപിച്ചിരിക്കുന്നു رَبَّنَا ഞങ്ങളുടെ റബ്ബേ لَا تَجْعَلْنَا ഞങ്ങളെ നീ ആക്കരുതേ فِتْنَةً ഒരു കുഴപ്പം ( കുഴപ്പം കാണിക്കാനുള്ള ഇടം). ഒരു പരീക്ഷണം (പരീക്ഷണവിധേയം) لِلْقَوْمِ ജനങ്ങൾക്ക് الظَّالِمِينَ അക്രമികളായ ﴾86﴿ وَنَجِّنَا ഞങ്ങളെ രക്ഷപ്പെടുത്തുകയും വേണമേ بِرَحْمَتِكَ നിന്റെ കാരുണ്യംകൊണ്ട് مِنَ الْقَوْمِ ജനങ്ങളിൽ നിന്ന് الْكَافِرِينَ അവിശ്വാസികളായ ﴾87﴿ وَأَوْحَيْنَا നാം വഹ്‌യ് നൽകുകയും ചെയ്തു إِلَىٰ مُوسَىٰ മൂസായിലേക്ക് وَأَخِيهِ അദ്ദേഹത്തിന്റെ സഹോദരനിലേക്കും أَنْ تَبَوَّآ നിങ്ങൾ രണ്ടുപേരും സൗകര്യപ്പെടുത്തിക്കൊടുക്കണമെന്ന് لِقَوْمِكُمَا നിങ്ങളുടെ ജനതക്ക് بِمِصْرَ മിസ്വ്റിൽ بُيُوتًا വീടുകളെ وَاجْعَلُوا നിങ്ങൾ ആക്കുകയും ചെയ്യുവിൻ بُيُوتَكُمْ നിങ്ങളുടെ വീടുകളെ قِبْلَةً അഭിമുഖകേന്ദ്രം, കിബ്‌ലഃ وَأَقِيمُوا നിങ്ങൾ നിലനിർത്തുകയും ചെയ്യുവിൻ الصَّلَاةَ നമസ്കാരത്തെ وَبَشِّرِ നീ സന്തോഷവാർത്ത അറിയിക്കുകയും ചെയ്യുക الْمُؤْمِنِينَ സത്യവിശ്വാസികൾക്ക്

---

ആദ്യത്തെ രണ്ട് കൽപനകളും രണ്ടുപേരും കൂട്ടായി സഹകരിച്ചു ചെയ്യേണ്ടതാകക്കൊണ്ട് ആ കൽപനകളെ മൂസാ (അ) നെയും, ഹാറൂൻ (അ) നെയും അഭിമുഖീകരിച്ചുകൊണ്ടുള്ളതാണ്. മൂസാ നബി(അ) യുടെ ദൗത്യനിർവ്വഹണത്തിൽ അദ്ദേഹത്തിന്റെ സഹായകനായിട്ടാണ് ഹാറൂൻ (അ) നിയോഗിക്കപ്പെട്ടിരിക്കുന്നതും. ദിവ്യദൗത്യത്തിന്റെ സാക്ഷാൽ വാഹകൻ മൂസാ നബി (അ) ആയതുകൊണ്ടായിരിക്കും സത്യവിശ്വാസികൾക്ക് സന്തോഷവാർത്ത അറിയിക്കുവാനുള്ള കൽപന അദ്ദേഹത്തെ മാത്രം അഭിമു

ഖീകരിച്ചുകൊണ്ടായത്. الله اعلم

ഫിർഔന്റെയും ആൾക്കാരുടെയും ഇടയിൽ കഴിഞ്ഞുകൂടുമ്പോൾ ഇസ്‌റാഈല്യർ കൂടുതൽ മർദ്ദനങ്ങൾക്ക് വിധേയരാകുകയും അവർക്ക് നമസ്കാരം മുതലായ ആരാധനാകർമങ്ങൾ നടത്തുവാൻ സ്വാതന്ത്ര്യമില്ലാതിരിക്കുകയും ചെയ്യുമല്ലോ. അതുകൊണ്ട് അവർക്ക് പ്രത്യേകം വാസസ്ഥലം ഏർപ്പെടുത്തുവാനും, അവരുടെ ആരാധനാ കർമങ്ങൾ അവരുടെ വീടുകളിൽവെച്ച് നടത്തുവാനും, നമസ്കാരത്തിന്റെ കാര്യം പ്രത്യേകം ശ്രദ്ധിക്കുവാനും അല്ലാഹു അവർക്ക് കൽപന നൽകി. 'നിങ്ങളുടെ വീടുകൾ ക്വിബ്‌ലഃയാക്കുക' എന്ന് പറഞ്ഞതിന്റെ താൽപര്യം:

(1) വീടുകളെ ആരാധനാസ്ഥലങ്ങൾ- പള്ളികൾ -ആക്കുക എന്നാണെന്നും.

(2) വീടുകളെ അവരുടെ ക്വിബ്‌ലഃയായ ബൈത്തുൽ മുക്വദ്ദസിന്റെ ഭാഗത്തേക്ക് മുഖമാക്കി സ്ഥാപിക്കുക എന്നാണെന്നും,

(3) എല്ലാം ഒരു കേന്ദ്രത്തിലേക്ക് അഭിമുഖമായിക്കൊണ്ടുള്ളതാക്കുക എന്നാണെന്നും അഭിപ്രായങ്ങളുണ്ട്.

وَقَالَ مُوسَىٰ رَبَّنَآ إِنَّكَ ءَاتَيْتَ فِرْعَوْنَ وَمَلَأَهُۥ زِينَةً وَأَمْوَٰلًا فِى ٱلْحَيَوٰةِ ٱلدُّنْيَا رَبَّنَا لِيُضِلُّوا۟ عَن سَبِيلِكَ ۖ رَبَّنَا ٱطْمِسْ عَلَىٰٓ أَمْوَٰلِهِمْ وَٱشْدُدْ عَلَىٰ قُلُوبِهِمْ فَلَا يُؤْمِنُوا۟ حَتَّىٰ يَرَوُا۟ ٱلْعَذَابَ ٱلْأَلِيمَ ﴿٨٨﴾

**﴿88﴾ മൂസാ പറഞ്ഞു: 'ഞങ്ങളുടെ റബ്ബേ! ഫിർഔന്നും, അവന്റെ പ്രധാനികൾക്കും ഐഹികജീവിതത്തിൽ നീ അലങ്കാരവും സ്വത്തുക്കളും നൽകിയിരിക്കുന്നു; ഞങ്ങളുടെ റബ്ബേ! നിന്റെ മാർഗത്തിൽ നിന്ന് അവർ (ആളുകളെ) വഴിതെറ്റിക്കുവാൻ വേണ്ടിയാണ് (അതുപയോഗപ്പെടുത്തുന്നത്). ഞങ്ങളുടെ റബ്ബേ! അവരുടെ സ്വത്തുക്കളെ നീ തുടച്ചു നീക്കണേ! അവരുടെ ഹൃദയങ്ങൾക്ക് നീ കാഠിന്യം നൽകുകയും ചെയ്യേണമേ! അങ്ങനെ, വേദനയേറിയ ശിക്ഷ കാണുന്നവരേക്കും അവർ വിശ്വസിക്കാതിരിക്കട്ടെ.'**

---

﴿88﴾ وَقَالَ مُوسَى മൂസാ പറഞ്ഞു رَبَّنَا ഞങ്ങളുടെ റബ്ബേ إِنَّكَ നിശ്ചയമായും നീ آتَيْتَ നീ കൊടുത്തു فِرْعَوْنَ ഫിർഔന്ന് وَمَلأَهُ അവന്റെ പ്രധാനികൾക്കും, സംഘക്കാർക്കും زِينَةً അലങ്കാരം, സൗന്ദര്യം وَأَمْوَالا സ്വത്തുക്കളും فِي الْحَيَاةِ الدُّنْيَا ഐഹികജീവിതത്തിൽ رَبَّنَا ഞങ്ങളുടെ റബ്ബേ لِيُضِلُّوا അവർ വഴിപിഴപ്പിക്കുവാൻ വേണ്ടി عَنْ سَبِيلِكَ നിന്റെ മാർഗത്തിൽ നിന്ന് رَبَّنَا ഞങ്ങളുടെ റബ്ബേ اطْمِسْ നീ തുടച്ചു നീക്കണേ عَلَى أَمْوَالِهِمْ അവരുടെ സ്വത്തുക്കളെ وَاشْدُدْ നീ കഠിനപ്പെടുത്തുക (കാ

റിന്യം നൽകുകയും) ചെയ്യണേ عَلَىٰ قُلُوبِهِمْ അവരുടെ ഹൃദയങ്ങൾക്ക് فَلَا يُؤْمِنُوا എന്നാൽ (അങ്ങനെ) അവർ വിശ്വസിക്കുകയില്ല, വിശ്വസിക്കാതിരിക്കട്ടെ حَتَّىٰ يَرَوُا അവർ കാണുവോളം الْعَذَابَ ശിക്ഷയെ الْأَلِيمَ വേദനയേറിയ.

---

പ്രാർത്ഥന മൂസാ നബി (അ) യുടെ നാവിലൂടെയാണെങ്കിലും ഹാറൂൻ നബി(അ)യും അതിൽ ഭാഗഭാക്കായിരിക്കുമെന്ന് പറയേണ്ടതില്ല. അതുകൊണ്ട് രണ്ടുപേരെയും അഭി മുഖീകരിച്ചുകൊണ്ട് അല്ലാഹു മറുപടി നൽകി:-

قَالَ قَدْ أُجِيبَت دَّعْوَتُكُمَا فَٱسْتَقِيمَا وَلَا تَتَّبِعَآنِّ سَبِيلَ ٱلَّذِينَ لَا يَعْلَمُونَ ﴿٨٩﴾

**﴾89﴿ അവൻ [അല്ലാഹു] പറഞ്ഞു: 'നിങ്ങൾ രണ്ടാളുടെയും പ്രാർത്ഥ നക്ക് ഉത്തരം നൽകപ്പെട്ടിരിക്കുന്നു. അതിനാൽ, നിങ്ങൾ രണ്ടുപേരും ചൊവ്വിന് നിലകൊള്ളുവിൻ, അറി ഞ്ഞുകൂടാത്തവരുടെ മാർഗത്തെ നിശ്ചയമായും നിങ്ങൾ രണ്ടാളും പിൻപറ്റുകയും ചെയ്യരുത്.'**

---

﴾89﴿ قَالَ അവൻ പറഞ്ഞു قَدْ أُجِيبَتْ ഉത്തരം നൽകപ്പെട്ടിട്ടുണ്ട് دَعْوَتُكُمَا നിങ്ങൾ രണ്ടാളുടെയും പ്രാർത്ഥന فَاسْتَقِيمَا അതിനാൽ നിങ്ങൾ രണ്ടാളും ചൊവ്വിന് നിലകൊ ള്ളുവിൻ وَلَا تَتَّبِعَانِّ രണ്ടുപേരും പിൻപറ്റുകയും ചെയ്യരുത് سَبِيلَ الَّذِينَ യാതൊരുവ രുടെ മാർഗത്തെ لَا يَعْلَمُونَ അറിയാത്ത.

---

അധികാരപ്രമത്തതയും അഹങ്കാരവും ഉള്ളതോടൊപ്പം സമ്പൽസമൃദ്ധിയും, ആഡം ബര സൗകര്യങ്ങളും കൂടിചേർന്നാൽ പിന്നത്തെ കഥ പറയേണ്ടതില്ലല്ലോ. ഫറോവാ രാജാക്കളുടെ വാഴ്ചക്കാലത്തെ ആഡംബര വസ്തുക്കളുടെയും, ധനസമൃദ്ധിയുടെയും ഉദാഹരണങ്ങൾ കാണിക്കുന്ന അവശിഷ്ടങ്ങൾ പലതും പുരാവസ്തുനിരീക്ഷകൻമാ രാൽ ഇതിനകം കണ്ടുപിടിക്കപ്പെട്ടിരിക്കുന്നു. പലതും ഈജിപ്തിൽ കാഴ്ചവസ്തുക്ക ളായി സൂക്ഷിക്കപ്പെട്ടിരിക്കുകയും ചെയ്തിരിക്കുന്നു. ഈജിപ്തിലെ ഫറോവാ രാജാ ക്കളുടെ ശവക്കല്ലറകൾ (പിരമിഡുകൾ) ലോകത്തിലെ ഏഴ് മഹാത്ഭുതങ്ങളിൽ ഒന്നായി ഇന്നും എണ്ണപ്പെട്ടുവരുന്നു. അങ്ങനെയുള്ള ആ കഴിവുകളും സ്വാധീനങ്ങളുമെല്ലാം അല്ലാ ഹുവിന്റെ മാർഗത്തെ എതിർത്ത് നശിപ്പിക്കുവാനും, അതിൽ നിന്ന് ജനങ്ങളെ അകറ്റു വാനുമാണ് ഫിർഔനും അവന്റെ ആൾക്കാരും വിനിയോഗിച്ചുകൊണ്ടിരിക്കുന്നത്. മൂസാ (അ) ദൃഷ്ടാന്തങ്ങൾ മുഖേനയും, ഉപദേശങ്ങൾ മുഖേനയും അവരെ സത്യമാർഗത്തി ലേക്ക് ആവുന്നത്ര ക്ഷണിച്ചുനോക്കി. ധിക്കാരം വർദ്ധിക്കുകയല്ലാതെ, മാനസാന്തര ത്തിന്റെ യാതൊരു ലക്ഷണവും അദ്ദേഹം അവരിൽ കണ്ടില്ല. അല്ലാഹുവിങ്കൽ നിന്നുള്ള അതിഭയങ്കരമായ വല്ല ശിക്ഷയും കൊണ്ടല്ലാതെ അവർക്ക് ഒതുക്കം വരുകയില്ലെന്ന് അദ്ദേഹത്തിന് ബോധ്യമായി.

ഈ അവസരത്തിലാണ് അദ്ദേഹം അവർക്കെതിരിൽ പ്രാർത്ഥിക്കുന്നത്. അവരുടെ ധനസമ്പത്തുകൾക്ക് നാശം ഭവിക്കുവാനും, അവരുടെ ഹൃദയങ്ങൾക്ക് കാഠിന്യം കൂട്ടു വാനും അദ്ദേഹം പ്രാർത്ഥിച്ചു. സ്വത്തിന് നാശം വരുന്നത് അക്രമമർദ്ദനങ്ങൾ കുറയാൻ

സഹായകമായിത്തീരും. ഹൃദയം കഠിനമാകുമ്പോൾ ക്രൂരമനഃസ്ഥിതി മൂർച്ഛിക്കുകയും, അത് ശിക്ഷ ഭവിക്കുവാൻ സന്ദർഭമൊരുക്കുകയും ചെയ്യും. ശിക്ഷ അനുഭവത്തിൽ വരുമ്പോൾ അവർ വിശ്വസിക്കുമെന്ന് ഉറപ്പാണ്. അടുത്ത വചനത്തിൽ വരുന്നതുപോലെ, ആ ഘട്ടത്തിൽ ഫിർഔൻ വിശ്വസിക്കുകയും ചെയ്തു. ആ വിശ്വാസംകൊണ്ട് ഫലമില്ലെങ്കിലും അതോടെ അക്രമങ്ങൾക്ക് അറുതിവരുകയും, സത്യവിശ്വാസികൾക്ക് പൊറുതി ലഭിക്കുകയും ചെയ്യുമല്ലോ.

നൂഹ് നബി (അ) ദീർഘകാലം തന്റെ ജനതയെ സത്യവിശ്വാസത്തിലേക്ക് ക്ഷണിച്ചുകൊണ്ടിരുന്നിട്ടും അവരിൽ നിന്ന് ആശക്ക് വഴി കാണാതെ അവരുടെ ധിക്കാരം വർദ്ധിച്ചുകൊണ്ടിരിക്കുന്നത് കണ്ടപ്പോൾ അദ്ദേഹം ഇങ്ങനെ പ്രാർത്ഥിച്ചതായി സൂറത്ത് നൂഹിൽ കാണാം: رَّبِّ لا تَذَرْ عَلَى الأَرْضِ مِنَ الْكَافِرِينَ دَيَّارًا....الآية (സാരം: റബ്ബേ, ഭൂമിയിൽ അവിശ്വാസികളിൽ നിന്ന് ആരെയും ബാക്കിയാക്കരുതേ! അവരെ ബാക്കിയാക്കിവിട്ടാൽ അവർ നിന്റെ അടിയാൻമാരെ വഴിപിഴപ്പിക്കും. നന്ദികെട്ട ദുർവൃത്തരെയല്ലാതെ അവർ ജനിപ്പിക്കുകയുമില്ല) ഇതുപോലെയുള്ള ഒരു പ്രാർത്ഥന തന്നെയാണ് മൂസാ നബി(അ)യുടെതും. അതായത്, അല്ലാഹുവിന്റെ സത്യമാർഗത്തെ അവഹേളിക്കുന്നതിൽ ജനത അതിരുവിട്ടുകൊണ്ടിരിക്കുകയും, അതു കണ്ടു സഹിക്കവയ്യാതാവുകയും, സൽപ്രതീക്ഷക്കുള്ള ഒരു പഴുതും കാണാതാവുകയും ചെയ്തപ്പോൾ, അല്ലാഹുവിനുവേണ്ടിയുള്ള കോപവും രോഷവും നിമിത്തം മൂസാ (അ) പ്രാർത്ഥിച്ച പ്രാർത്ഥനയാണത്. ക്രൂരതയല്ലാതെ മറ്റൊന്നും പ്രതീക്ഷിക്കുവാനില്ലെന്ന് ഉറപ്പായ ഒരു ജനതയുടെ നാശം മറ്റുള്ളവരുടെ സ്വൈരജീവിതത്തിന് സഹായകമാണല്ലോ.

മൂസാ നബി(അ) യുടെ പ്രാർത്ഥന അല്ലാഹു സ്വീകരിച്ചു. അവരുടെ സ്വത്തുക്കൾക്കും ആഡംബരജീവിതത്തിനും ഹാനികരമായ പല ശിക്ഷകളും അവർക്കനുഭവപ്പെട്ടു. ക്ഷാമം, വരൾച്ച, ഉൽപാദനക്കുറവ്, വെള്ളപ്പൊക്കം, വെട്ടുകിളി, പേൻ, തവള, രക്തം ആദിയായവ മൂലം അവർ പല പരീക്ഷണങ്ങൾക്കും വിധേയരായി. ആപത്തുകൾ നേരിടുമ്പോൾ, മൂസാ നബി (അ) യോട് പ്രാർത്ഥിക്കുവാനപേക്ഷിക്കുകയും, തങ്ങൾ വിശ്വസിച്ചുകൊള്ളാമെന്ന് ഏറ്റുപറയുകയും ചെയ്യും. ആപത്ത് നീങ്ങുമ്പോൾ പഴയ നിലയിലേക്കുതന്നെ മാറുകയും ചെയ്യും. ഇതിനെപ്പറ്റിയെല്ലാം സൂഃ അഅ്റാഫിൽ (130-135ൽ) വിവരിച്ചുവല്ലോ. ബൈബ്ളിലും (പുറപ്പാട്: 7 മുതൽ 11 കൂടിയ അദ്ധ്യായങ്ങളിൽ) ഇതെല്ലാം വിസ്തരിച്ചുവിവരിച്ചുകാണാം. പ്രാർത്ഥന സ്വീകരിക്കപ്പെട്ടിട്ടുണ്ടെന്ന സന്തോഷവാർത്തയോടൊപ്പം അല്ലാഹു മൂസാ നബി(അ) യോടും, ഹാറൂൻ നബി (അ)യോടും ഒരു ഉപദേശം നൽകുകയും ചെയ്തിരിക്കുന്നു: فَاسْتَقِيمَا وَلاَتَتَّبِعَآنِّ....الآية (നിങ്ങൾ രണ്ടാളും ചൊവ്വിന് നിലകൊള്ളുകയും അറിവില്ലാത്തവരുടെ മാർഗം പിൻപറ്റാതിരിക്കുകയും വേണം) എന്ന്. നിങ്ങളുടെ പ്രാർത്ഥന സ്വീകരിക്കപ്പെട്ട സ്ഥിതിക്ക് നിങ്ങൾ കൂടുതൽ ദൃഢതയോടെ അല്ലാഹുവിന്റെ മാർഗത്തിൽ ഉറച്ചു നിൽക്കണം. അടിപതറാതെയും, അവിവേകം വരാതെയും സൂക്ഷിച്ചുകൊണ്ടിരിക്കണം എന്ന് സാരം.

۞ وَجَٰوَزْنَا بِبَنِىٓ إِسْرَٰٓءِيلَ ٱلْبَحْرَ فَأَتْبَعَهُمْ فِرْعَوْنُ وَجُنُودُهُۥ بَغْيًا وَعَدْوًا ۖ

**﴾90﴿ ഇസ്റാഈൽ സന്തതികളെ നാം സമുദ്രം കടത്തിവിട്ടു. അപ്പോൾ, ഫിർഔനും, അവന്റെ സൈന്യങ്ങളും ധിക്കാരവും, അതിക്രമവുമായി അവരെ പിൻതുടർന്നുചെന്നു.**

حَتَّىٰٓ إِذَآ أَدۡرَكَهُ ٱلۡغَرَقُ قَالَ ءَامَنتُ أَنَّهُۥ لَآ إِلَٰهَ إِلَّا ٱلَّذِيٓ ءَامَنَتۡ بِهِۦ بَنُوٓاْ إِسۡرَٰٓءِيلَ وَأَنَا۠ مِنَ ٱلۡمُسۡلِمِينَ ﴿٩٠﴾

**അങ്ങനെ, മുങ്ങിമരണം അവന് പിടിപെട്ടപ്പോൾ അവൻ പറഞ്ഞു: 'ഇസ്റാഈൽ സന്തതികൾ യാതൊരുവനിൽ വിശ്വസിച്ചിരിക്കുന്നുവോ അവനല്ലാതെ ഒരു ആരാധ്യനുമില്ലെന്ന് ഞാൻ വിശ്വസിച്ചു; ഞാൻ 'മുസ്‌ലിം'കളിൽ [കീഴൊതുങ്ങിയവരിൽ] പെട്ടവനുമാകുന്നു.'**

ءَآلۡـَٰٔنَ وَقَدۡ عَصَيۡتَ قَبۡلُ وَكُنتَ مِنَ ٱلۡمُفۡسِدِينَ ﴿٩١﴾

**﴾91﴿ (അവനോട് പറയപ്പെട്ടു:) 'ഇപ്പോഴാണോ (വിശ്വസിക്കുന്നത്)? മുമ്പ് നീ അനുസരണക്കേട് കാണിക്കയുണ്ടായി; നീ നാശകാരികളിൽ പെട്ടവനുമായിരുന്നു എന്നിരിക്കെ!**

فَٱلۡيَوۡمَ نُنَجِّيكَ بِبَدَنِكَ لِتَكُونَ لِمَنۡ خَلۡفَكَ ءَايَةٗۚ وَإِنَّ كَثِيرٗا مِّنَ ٱلنَّاسِ عَنۡ ءَايَٰتِنَا لَغَٰفِلُونَ ﴿٩٢﴾

**﴾92﴿ 'എന്നി, ഇന്ന് നിന്നെ, നിന്റെ ശരീരം മുഖേന നാം രക്ഷപ്പെടുത്തുന്നു, നിന്റെ പിന്നിലുള്ളവർക്ക് നീ ഒരു ദൃഷ്ടാന്തമായിരിക്കുവാൻവേണ്ടി. മനുഷ്യരിൽ വളരെ ആളുകൾ നമ്മുടെ ദൃഷ്ടാന്തങ്ങളെപ്പറ്റി അശ്രദ്ധർ തന്നെ.'**

---

﴾90﴿ وَجَاوَزْنَا നാം കടത്തിവിട്ടു بِبَنِيٓ إِسْرَٰٓءِيلَ ഇസ്റാഈൽ സന്തതി, ഇസ്റാഈൽ സന്തതികളെ ٱلْبَحْرَ സമുദ്രം, കടൽ فَأَتْبَعَهُمْ അപ്പോൾ അവരെ പിൻതുടർന്ന് ചെന്നു فِرْعَوْنُ ഫിർഔൻ وَجُنُودُهُ അവന്റെ സൈന്യങ്ങളും بَغْيًا ധിക്കാരമായിട്ട് وَعَدْوًا അതിക്രമമായിട്ടും حَتَّىٰ അങ്ങനെ (വരേക്കും) إِذَآ أَدْرَكَهُ അവനെ കണ്ടുമുട്ടിയ (പിടിപെട്ട)പ്പോൾ ٱلْغَرَقُ മുങ്ങൽ (മുങ്ങി മരണം) قَالَ അവൻ പറഞ്ഞു ءَامَنتُ ഞാൻ വിശ്വസിച്ചു أَنَّهُ നിശ്ചയമായും അത് (കാര്യം) ആണെന്ന് لَآ إِلَٰهَ ഒരാരാധ്യനുമില്ല (എന്ന്) إِلَّا ٱلَّذِيٓ യാതൊരുവനല്ലാതെ ءَامَنَتْ بِهِۦ അവനിൽ വിശ്വസിച്ചിരിക്കുന്നു بَنُوٓا۟ إِسْرَٰٓءِيلَ ഇസ്റാഈൽ സന്തതികൾ وَأَنَا۠ ഞാൻ, ഞാനാകട്ടെ مِنَ ٱلْمُسْلِمِينَ മുസ്‌ലിംകളിൽ പെട്ടവനുമാണ്. ﴾91﴿ ءَآلْـَٔـٰنَ ഇപ്പോഴാണോ وَقَدْ عَصَيْتَ നീ അനുസരണക്കേട് (എതിര്) ചെയ്തിട്ടുണ്ട്, ചെയ്തിരിക്കുന്നുവല്ലോ (എന്നിരിക്കെ) قَبْلُ മുമ്പ് وَكُنتَ നീ ആയിരിക്കുകയും ചെയ്തു, നീ ആയിരുന്നുതാനും مِنَ ٱلْمُفْسِدِينَ നാശകാരികളിൽ, കുഴപ്പമുണ്ടാക്കുന്നവരിൽപെട്ട(വൻ) ﴾92﴿ فَٱلْيَوْمَ എന്നി (എന്നാൽ) ഇന്ന് نُنَجِّيكَ നിന്നെ നാം രക്ഷപ്പെടുത്തും, രക്ഷപ്പെടുത്തുന്നതാണ് بِبَدَنِكَ നിന്റെ ശരീരം കൊണ്ട് (ദേഹം

മുഖേന) لِتَكُونَ നീ ആയിരിക്കുവാൻ വേണ്ടി لِمَنْ خَلْفَكَ നിന്റെ പിന്നിലുള്ളവർക്ക് آيَةً ഒരു ദൃഷ്ടാന്തം وَإِنَّ كَثِيرًا നിശ്ചയമായും വളരെ ആളുകൾ, പലരും مِنَ النَّاسِ മനുഷ്യരിൽനിന്ന് عَنْ آيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെപ്പറ്റി لَغَافِلُونَ അശ്രദ്ധർ തന്നെയാണ്.

---

ഫിർഔന്റെ ക്രൂരവാഴ്ചക്ക് അന്ത്യം കുറിച്ചതും, ഇസ്റാഈല്യർക്ക് മോചനം ലഭിച്ചതുമായ ആ മഹാസംഭവത്തെക്കുറിച്ചാണ് 90-ാം വചനത്തിന്റെ ആരംഭത്തിൽ ചൂണ്ടിക്കാണിച്ചത്. ഖുർആനിൽ ഒന്നിലധികം സ്ഥലത്ത് വിവരിക്കപ്പെട്ടിട്ടുള്ള ആ സംഭവത്തിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: ഇസ്റാഈല്യരെയും കൂട്ടി രാത്രിസമയത്ത് ഈജിപ്തുവിട്ടുപോകുവാൻ മൂസാ (അ) നോട് അല്ലാഹു കൽപിച്ചു. യാത്രയുടെ ലക്ഷ്യം പലസ്തീനായിരുന്നതുകൊണ്ട് അവർ ഈജിപ്തിൽനിന്ന് കിഴക്കോട്ട്നീങ്ങി ചെങ്കടൽതീരത്തെത്തി. *(*)* സമുദ്രത്തോടടുത്തപ്പോൾ, ഫിർഔനും സൈന്യവും പിന്നാലെ വന്നു തങ്ങളെ പിടികൂടുമെന്നും, തങ്ങൾക്ക് രക്ഷപ്പെടുവാൻ കഴിയുകയില്ലെന്നും ഭയന്ന് ഇസ്റാഈല്യർ മുറവിളി കൂട്ടി. മൂസാ നബി (അ) യുടെ വടികൊണ്ട് സമുദ്രത്തിൽ അടിക്കുവാൻ അല്ലാഹു കൽപിച്ചു. അടിക്കേണ്ട താമസം, സമുദ്രജലം രണ്ടായി പിളർന്നു. ഇരുഭാഗത്തും വെള്ളം മലപോലെ ചിറച്ചുനിന്നു. മദ്ധ്യത്തിൽ തുറക്കപ്പെട്ട വിശാലമായ വഴിയിലൂടെ യാതൊരു ആപത്തും കൂടാതെ മൂസാ നബി (അ)യും ഇസ്റാഈല്യരും കടന്നുപോയി മറുകര പറ്റി. അവർ സ്ഥലംവിട്ട വിവരമറിഞ്ഞ ഫിർഔൻ സൈന്യസമേതം നേരം പുലർന്നപ്പോഴേക്കും അവരെ പിൻതുടർന്നുവന്നിരുന്നു. സമുദ്രം പിളർന്നു നിൽക്കുന്നതും, ഇസ്റാഈല്യർ ഇടവഴിയിലൂടെ കടന്നുപോയതും കണ്ടപ്പോൾ, അവരെ പിടികൂടുവാനുള്ള വ്യഗ്രതയോടെ അവരും ആ വഴിയിലൂടെ ഇസ്റാഈല്യരെ അനുഗമിച്ചു. ഫിർഔനും സൈന്യവും ഇടവഴിയിൽ പ്രവേശിച്ചുകഴിഞ്ഞതോടെ ഇരുഭാഗത്തും ചിറച്ച് നിന്നിരുന്ന ജലഭിത്തികൾ കൂട്ടിമുട്ടുകയും അവർ ഒന്നടങ്കം വെള്ളത്തിൽ മുങ്ങിനശിക്കുകയും ചെയ്തു. സൂറത്ത് ത്വാഹാ, ശുഅറാഉ് മുതലായ സൂറത്തുകളിൽ വിശദമായും, സംക്ഷിപ്തമായും ഈ സംഭവം അല്ലാഹു ഉദ്ധരിച്ചിരിക്കുന്നു. *(**)*

ഈ സംഭവം ചൂണ്ടിക്കാട്ടിയശേഷം- മൂസാ നബി (അ)യുടെ പ്രാർത്ഥനയിൽ സൂചിപ്പിച്ചപോലെ വിശ്വാസം പ്രയോജനപ്പെടാത്ത ആ ഘട്ടത്തിൽ ഫിർഔനു ബോധവും തന്റേടവും വന്നു. മുങ്ങിച്ചാവാൻ പോകുകയാണെന്ന് കണ്ടപ്പോൾ , ഇസ്റാഈല്യർ വിശ്വസിച്ച ഏക ഇലാഹിൽ താൻ വിശ്വസിച്ചുവെന്നും, അല്ലാഹുവിന് കീഴൊതുങ്ങി മുസ്ലിമായിട്ടുണ്ടെന്നും പറയുകതന്നെ ചെയ്തു. പക്ഷേ, ഫലമെന്ത്? ഇതുവരെയും അനുസരണക്കേടും ധിക്കാരവും കാണിച്ചു മരണം മുമ്പിൽ കണ്ട ഈ അവസരത്തിലാണോ വിശ്വസിക്കുന്നത്?! ഈ വിശ്വാസം കൊണ്ട് പ്രയോജനമില്ല. എന്നായിരുന്നു അല്ലാഹുവിന്റെ ഭാഗത്തു നിന്ന് അതിന് ലഭിച്ച മറുപടി. അതോടുകൂടി, നിന്റെ ജീവൻ

---

***(*) സ്ഥലപരിചയത്തിന് 3-ാം നമ്പർ ഭൂപടം നോക്കുക.***

***(**) ഒന്നിലധികം സ്ഥലത്ത് ഖുർആൻ ആവർത്തിച്ചു വിവരിച്ച ഈ അസാധാരണ സംഭവത്തെ ചില സ്ഥാപിത താൽപര്യക്കാർ, ഇപ്പോൾ അതിനൊരു പുതിയ രൂപം നൽകി അവതരിപ്പിക്കുകയും, അതിനായി ഖുർആന്റെ പല വാക്കുകൾക്കും അവരുടെ വകയായി ചില അർത്ഥവ്യാഖ്യാനങ്ങൾ നൽകുകയും ചെയ്യാൻ തുടങ്ങിയിട്ടുണ്ട്. അതിന്റെ ഖണ്ഡനവും, സംഭവത്തിന്റെ യഥാർത്ഥരൂപവും അടങ്ങുന്ന വിശദമായ ഒരു വ്യാഖ്യാനക്കുറിപ്പ് സൂറഃ ത്വാഹയുടെ അവസാനത്തിൽ കാണാവുന്നതാണ്.***

നഷ്ടപ്പെട്ടാലും നിന്റെ ജഡം രക്ഷപ്പെടുത്തി പുറത്തുകൊണ്ടുവന്ന് മറ്റുള്ളവർക്ക് നിന്നെ നാം ഒരു ദൃഷ്ടാന്തമാക്കിത്തീർക്കുമെന്നും അല്ലാഹു അറിയിച്ചു. ഈ വിഷയം ഇവിടെ യല്ലാതെ മറ്റു സൂറത്തുകളിലൊന്നും അല്ലാഹു പ്രസ്താവിച്ചിട്ടില്ല.

ഫിർഔനും സൈന്യവും മുങ്ങിനശിച്ചശേഷം ഫിർഔന്റെ ശവം ഒരു തിണ്ണയിൽ പോയി അടിഞ്ഞുവെന്നും, അതു കണ്ടപ്പോൾ താൻ ദൈവമാണെന്നും മറ്റും അവൻ മുമ്പ് വാദിച്ചുവന്നിരുന്നത് ശരിയല്ലെന്ന് ജനങ്ങൾക്ക് ബോധ്യമായെന്നും ചില രിവായത്തുകളിൽ വന്നിട്ടുണ്ട്. ഫിർഔൻ (ഫറോവാ) മാരുടെ ശവക്കല്ലറകളിൽ നിന്ന് റഅ്മസീസ് രണ്ടാമൻ എന്ന ഒരു ഫിർഔന്റെ ജഡം ലഭിച്ചിട്ടുണ്ടെന്നും, ഈജിപ്തിലെ ഒരു മ്യൂസിയത്തിൽ അത് സൂക്ഷിച്ചുവെച്ചിട്ടുണ്ടെന്നും, അതോടൊപ്പമുണ്ടായിരുന്ന ലിഖിത രേഖകളിൽ നിന്ന് അവനായിരുന്നു മൂസാ നബി (അ)യുടെ ശത്രുവായ ഫിർഔൻ എന്ന് വ്യക്തമാകുന്നുണ്ടെന്നും അൽപവർഷങ്ങൾക്ക് മുമ്പ് വർത്തമാനപത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിക്കണ്ടിരുന്നു. വാസ്തവം അല്ലാഹുവിനറിയാം.

## വിഭാഗം - 10

وَلَقَدْ بَوَّأْنَا بَنِىٓ إِسْرَٰٓءِيلَ مُبَوَّأَ صِدْقٍ وَرَزَقْنَٰهُم مِّنَ ٱلطَّيِّبَٰتِ فَمَا ٱخْتَلَفُوا۟ حَتَّىٰ جَآءَهُمُ ٱلْعِلْمُ ۚ

**﴿93﴾ തീർച്ചയായും, ഇസ്റാഈൽ സന്തതികളെ സത്യത്തിന്റെ [നല്ലതായ] ഒരു സങ്കേതത്തിൽ നാം ഇറക്കി (സൗകര്യപ്പെടുത്തി) കൊടുക്കുകയുണ്ടായി. വിശിഷ്ടവസ്തുക്കളിൽ നിന്ന് നാം അവർക്ക് ആഹാരം നൽകുകയും ചെയ്തു. എന്നാൽ, അവർക്ക് അറിവ് വന്നെത്തിയതുവരെയും അവർ ഭിന്നിച്ചില്ല. [അത് വന്നപ്പോഴാണ് ഭിന്നിച്ചത്].**

إِنَّ رَبَّكَ يَقْضِى بَيْنَهُمْ يَوْمَ ٱلْقِيَٰمَةِ فِيمَا كَانُوا۟ فِيهِ يَخْتَلِفُونَ ﴿٩٣﴾

**നിശ്ചയമായും, അവർ ഭിന്നിച്ചുകൊണ്ടിരുന്ന കാര്യത്തിൽ നിന്റെ റബ്ബ് ഖിയാമത്തുനാളിൽ അവർക്കിടയിൽ തീരുമാനമെടുക്കുന്നതാണ്.**

---

﴿93﴾ وَلَقَدْ തീർച്ചയായും ഉണ്ട്, ഉണ്ടായിട്ടുണ്ട് بَوَّأْنَا നാം സൗകര്യപ്പെടുത്തി, ഇറക്കിക്കൊടുത്തി(ട്ടുണ്ട്) بَنِيٓ إِسْرَٰٓءِيلَ ഇസ്റാഈല്യർക്ക്, ഇസ്റാഈൽ സന്തതികളെ مُبَوَّأَ സൗകര്യസ്ഥാനത്ത് (താവളത്തിൽ) صِدْقٍ സത്യത്തിന്റെ (നൻമയുടെ, ഉൺമയുടെ) وَرَزَقْنَاهُمْ അവർക്ക് നാം (ആഹാരം- ഉപജീവനം) നൽകുകയും ചെയ്തു مِنَ الطَّيِّبَاتِ നല്ല വസ്തു (വിശിഷ്ട സാധനം)ക്കളിൽ നിന്ന് فَمَا اخْتَلَفُوا എന്നാലവർ ഭിന്നിച്ചില്ല, അഭിപ്രായവ്യത്യാസത്തിലായില്ല حَتَّىٰ جَاءَهُمُ അവർക്ക് വന്നതുവരെ, വരുവോളം الْعِلْمُ അറിവ്, വിവരം إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് يَقْضِي തീരുമാനം ചെയ്യും, വിധി കൽപിക്കും بَيْنَهُمْ അവർക്കിടയിൽ يَوْمَ الْقِيَامَةِ ഖിയാമത്തുനാളിൽ فِيمَا

യാതൊരു കാര്യത്തിൽ كَانُوا فِيهِ അതിൽ അവരായിരുന്നു, അവരായിരുന്ന يَخْتَلِفُونَ അവർ ഭിന്നിക്കുക.

---

صِدْق (സ്വിദ്ക്വ്) എന്ന പദത്തിന് 'സത്യം, യാഥാർത്ഥ്യം, യോഗ്യത, ഉൺമ, നൻമ' എന്നൊക്കെ അർത്ഥങ്ങൾ വരും. ഏതെങ്കിലും ഒരു വസ്തുവെപ്പറ്റി അത് കൊള്ളാവുന്നതും തൃപ്തികരമായതും (صالح مرضى) ആണെന്ന് സൂചിപ്പിച്ചുകൊണ്ട് ആ വസ്തുവെ അതോട് ചേർത്തു പറയൽ അറബി ഭാഷയിൽ പതിവുണ്ട്. ഉദാഹരണമായി; കൊള്ളാവുന്ന ഒരു നല്ല മനുഷ്യൻ എന്ന അർത്ഥത്തിൽ رجل صدق എന്നും അനുയോജ്യവും തൃപ്തികരവുമായ സ്ഥലം എന്ന അർഥത്തിൽ مكان صدق എന്നും പറയപ്പെടും. ഇതുപോലെയുള്ള ഒരു പ്രയോഗമാണ് مبوّأ صدق എന്ന വാക്കും. 'കൊള്ളാവുന്ന താവളം തൃപ്തികരമായ സ്ഥലം, യോജിച്ച സങ്കേതം' എന്നൊക്കെയാണ് അതുകൊണ്ട് വിവക്ഷ.

ഫിർഔനിൽ നിന്ന് രക്ഷപ്പെട്ടശേഷം, ഇസ്റാഈല്യരെ അവരുടെ പൂർവ്വകാല വാസസ്ഥലമായിരുന്ന ഫലസ്തീനിൽ എത്തിക്കുകയും, ഫലഭൂയിഷ്ഠവും, അനുഗൃഹീതവുമായ ആ നാട്ടിൽ നിവസിക്കുവാൻ സൗകര്യം ചെയ്തുകൊടുക്കുകയും ചെയ്തതിനെപ്പറ്റിയാണ് بَوَّأْنَا بَنِي إِسْرَاءِيلَ مُبَوَّأَ صِدْقٍ (ഇസ്റാഈല്യരെ സത്യത്തിന്റേതായ ഒരു താവളത്തിൽ നാം ഇറക്കി) എന്ന് പറഞ്ഞത്. ഇതര നാടുകളിൽ കാണപ്പെടാത്ത വിധം പലതരം കായ്ഫലങ്ങളും, കൃഷിയുൽപന്നങ്ങളും, ജലസൗകര്യങ്ങളും നിറഞ്ഞ ഒരു നാടാണ് ഫലസ്തീൻ. എല്ലാ നിലക്കും നിവാസയോഗ്യമായ ആ ദേശത്ത് നിവസിക്കുവാനും, നല്ല വിശിഷ്ടാഹാരങ്ങൾ കഴിച്ചുകൊണ്ട് അവിടെ കഴിഞ്ഞുകൂടുവാനും അല്ലാഹു അവർക്ക് അനുഗ്രഹം ചെയ്തുകൊടുത്തു. എന്നിട്ടും അവർ നേർമാർഗത്തിൽ നിന്ന് വ്യതിചലിച്ചു ഭിന്നിക്കുകയാണ് ചെയ്തത്. യഹൂദികളെന്നും ക്രിസ്ത്യാനികളെന്നും രണ്ട് കക്ഷികളായി പിരിയുക മാത്രമല്ല, ഓരോ കക്ഷികളിലും പല അവാന്തര വിഭാഗങ്ങളും ഉണ്ടായിത്തീർന്നു. വിഭാഗ വ്യത്യാസമോ, കക്ഷി വ്യത്യാസമോ ഇല്ലാതെ, എല്ലാവരും സാവേശം കാത്തുകൊണ്ടിരുന്ന ആ പ്രവാചകൻ – നബി തിരുമേനി ﷺ വന്നപ്പോഴാകട്ടെ, അദ്ദേഹത്തോടുള്ള ഭിന്നിപ്പിൽ എല്ലാവരും യോജിക്കുകയും ചെയ്തു. എന്നാൽ, ഇതെല്ലാം അറിയായ്മകൊണ്ടുണ്ടായ ഭിന്നിപ്പുകളാണോ? അല്ല. പ്രവാചകൻമാർ മുഖേനയും, വേദഗ്രന്ഥം മുഖേനയും വേണ്ടത്ര അറിവും തെളിവും കിട്ടിക്കഴിഞ്ഞശേഷംതന്നെ ഉണ്ടായതാണ് ഈ ഭിന്നിപ്പുകൾ. അതുകൊണ്ട് അവയെപ്പറ്റി വേണ്ടുന്ന തീരുമാനവും നടപടിയും അല്ലാഹു എടുക്കാതിരിക്കുകയില്ല. എന്നാലത് ഇവിടെ വെച്ചല്ല, ക്വിയാമത്തു നാളിൽവെച്ചായിരിക്കും എന്നൊക്കെയാണ് ഈ വചനത്തിൽ പ്രസ്താവിച്ചതിന്റെ താൽപര്യം.

فَإِن كُنتَ فِي شَكٍّ مِّمَّآ أَنزَلْنَآ إِلَيْكَ فَسْـَٔلِ ٱلَّذِينَ يَقْرَءُونَ ٱلْكِتَٰبَ مِن قَبْلِكَ ۚ

﴾94﴿ **എനി, നിനക്ക് നാം അവതരിപ്പിച്ചതിനെക്കുറിച്ച് നീ വല്ല സംശയത്തിലുമാണെങ്കിൽ, നിന്റെ മുമ്പേ (വേദ) ഗ്രന്ഥം വായിച്ചുവരുന്നവരോട് നീ ചോദി(ച്ചുനോ)ക്കുക.**

**തീർച്ചയായും, നിന്റെ റബ്ബി**

لَقَدْ جَآءَكَ ٱلْحَقُّ مِن رَّبِّكَ فَلَا تَكُونَنَّ مِنَ ٱلْمُمْتَرِينَ ﴿٩٤﴾

ങ്കൽനിന്ന് നിനക്ക് യഥാർത്ഥം വന്നിട്ടുണ്ട്. ആകയാൽ, നിശ്ചയമായും നീ സന്ദേഹപ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കരുത്.

وَلَا تَكُونَنَّ مِنَ ٱلَّذِينَ كَذَّبُوا۟ بِـَٔايَـٰتِ ٱللَّهِ فَتَكُونَ مِنَ ٱلْخَـٰسِرِينَ ﴿٩٥﴾

《95》 അല്ലാഹുവിന്റെ 'ആയത്ത്' [ലക്ഷ്യം]കളെ വ്യാജമാക്കുന്നവരുടെ കൂട്ടത്തിലും നിശ്ചയമായും നീ ആയിരിക്കരുത്. എന്നാൽ, നീ നഷ്ടപ്പെട്ടവരിൽ പെട്ടവനായിരിത്തീരും.

إِنَّ ٱلَّذِينَ حَقَّتْ عَلَيْهِمْ كَلِمَتُ رَبِّكَ لَا يُؤْمِنُونَ ﴿٩٦﴾

《96》 നിശ്ചയമായും യാതൊരുവരുടെ മേൽ നിന്റെ റബ്ബിന്റെ വാക്യം യഥാർത്ഥമായി (സ്ഥിരപ്പെട്ടി)രിക്കുന്നുവോ അവർ വിശ്വസിക്കുകയില്ല;

وَلَوْ جَآءَتْهُمْ كُلُّ ءَايَةٍ حَتَّىٰ يَرَوُا۟ ٱلْعَذَابَ ٱلْأَلِيمَ ﴿٩٧﴾

《97》 -എല്ലാ ദൃഷ്ടാന്തവും അവർക്ക് വന്നെത്തിയാലും ശരി:- വേദനയേറിയ ശിക്ഷയെ അവർ കാണുന്നതുവരേക്കും.

---

《94》 فَإِنْ كُنْتَ എന്നി നീ ആണെങ്കിൽ فِي شَكٍّ വല്ല സംശയത്തിലും مِمَّا أَنْزَلْنَا നാം അവതരിപ്പിച്ചതിനെപ്പറ്റി إِلَيْكَ നിനക്ക്, നിങ്കലേക്ക് فَاسْأَلِ എന്നാൽ ചോദിക്കുക الَّذِينَ يَقْرَءُونَ ഓതിവരുന്നവരോട് الْكِتَابَ (വേദ) ഗ്രന്ഥം مِنْ قَبْلِكَ നിന്റെ മുമ്പ്, മുമ്പേ لَقَدْ جَاءَكَ തീർച്ചയായും നിനക്ക് വന്നിട്ടുണ്ട് الْحَقُّ യഥാർത്ഥം, സത്യം مِنْ رَبِّكَ നിന്റെ റബ്ബിങ്കൽ നിന്ന് فَلَا تَكُونَنَّ അതിനാൽ നിശ്ചയമായും നീ ആയിരിക്കരുത് مِنَ الْمُمْتَرِينَ സന്ദേഹപ്പെടുന്നവരിൽ പെട്ട(വൻ). 《95》 وَلَا تَكُونَنَّ നിശ്ചയമായും നീ ആയിരിക്കയും അരുത് مِنَ الَّذِينَ كَذَّبُوا വ്യാജമാക്കിയവരിൽ പെട്ടവൻ بِآيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്ത് (ലക്ഷ്യം-വചനം-ദൃഷ്ടാന്തം)കളെ فَتَكُونَ അപ്പോൾ നീയായിരിക്കും, ആയിത്തീരും مِنَ الْخَاسِرِينَ നഷ്ടപ്പെട്ടവരിൽപെട്ട(വൻ). 《96》 إِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ حَقَّتْ യഥാർത്ഥമായി, അവകാശപ്പെട്ടു, ന്യായമായി, സ്ഥിരപ്പെട്ടു عَلَيْهِمْ അവരുടെ മേൽ كَلِمَةُ വാക്ക്, വാക്യം رَبِّكَ നിന്റെ റബ്ബിന്റെ لَا يُؤْمِنُونَ അവർ വിശ്വസിക്കുകയില്ല. 《97》 وَلَوْ جَاءَتْهُمْ അവർക്ക് വന്നാലും ശരി كُلُّ آيَةٍ എല്ലാ ദൃഷ്ടാന്തവും حَتَّى يَرَوُا അവർ കാണുന്നതുവരെ, (കാണാതെ) الْعَذَابَ ശിക്ഷയെ الْأَلِيمَ വേദനയേറിയ.

ഈ നാല് വചനങ്ങളിൽ ആദ്യത്തെ രണ്ടും പ്രത്യക്ഷത്തിൽ നബിﷺയെ അഭിമുഖീകരിച്ചുകൊണ്ടുള്ളതാണെങ്കിലും യഥാർത്ഥത്തിൽ അവ മറ്റുള്ളവരെ ഉദ്ദേശിച്ചുകൊണ്ടുള്ളവയാകുന്നു. നിനക്ക് നാം അവതരിപ്പിച്ചു തന്ന വല്ല വിഷയത്തിലും നിനക്ക് സംശയമുണ്ടെങ്കിൽ നിന്റെ മുമ്പ് വേദഗ്രന്ഥം വായിച്ചു വരുന്നവരോട് ചോദിച്ചുനോക്കുക: നിനക്ക് വന്നു കിട്ടിയത് യഥാർത്ഥം തന്നെയാണ്; അതിൽ സംശയിക്കരുത് എന്നാണല്ലോ ഒന്നാമത്തെ വചനത്തിലുള്ളത്. അതായത്, നിനക്കവതരിച്ച ചരിത്ര സംഭവങ്ങൾ, തത്വോപദേശങ്ങൾ മുതലായവയിൽ വല്ല സംശയവും ആർക്കെങ്കിലും തോന്നുന്നപക്ഷം, വേദക്കാരായ ആളുകളോട് അന്വേഷിച്ചാൽ അവയെല്ലാം സത്യവും പരമാർത്ഥവുമാണെന്ന് ബോധ്യപ്പെടുമെന്ന് സാരം. വേദക്കാരായ എല്ലാ വ്യക്തികൾക്കും അറിയാമെന്നോ, അവർ പറയുന്നതെല്ലാം വിശ്വസിക്കാമെന്നോ അല്ല ഉദ്ദേശ്യം. വേദഗ്രന്ഥങ്ങളെപ്പറ്റി ശരിക്കറിയുകയും, സത്യം തുറന്ന് പറയുകയും ചെയ്യുന്ന വേദക്കാർക്ക് സത്യാവസ്ഥ അറിയാം, വേണമെങ്കിൽ ചോദിച്ചുനോക്കൂ എന്നാണുദ്ദേശ്യം. അറബികളെ സംബന്ധിച്ചിടത്തോളം, വേദഗ്രന്ഥങ്ങളുമായി അവർക്ക് പരിചയമില്ലാത്ത സ്ഥിതിക്ക് മുൻവേദഗ്രന്ഥങ്ങളിൽ പറയുന്നതും ഇതുപോലെത്തന്നെയാണെന്ന് അറിയുന്നത് അവർക്ക് ക്വുർആന്റെ സത്യാവസ്ഥ മനസ്സിലാക്കുവാൻ സഹായകമായിരിക്കുമല്ലോ.

ക്വുർആനാകട്ടെ, ക്വുർആനല്ലാത്ത വഹ്‌യ് (ദിവ്യസന്ദേശം)കളാവട്ടെ അവതരിച്ചാൽ അതിന്റെ സത്യതയിൽ നബിﷺക്ക് സംശയമോ ആശയക്കുഴപ്പമോ തോന്നുക അസംഭവ്യമാകുന്നു. നബിﷺക്കു മാത്രമല്ല, വഹ്‌യുകളെ സംബന്ധിച്ചിടത്തോളം എല്ലാ പ്രവാചകൻമാരുടെ സ്ഥിതിയും ഇതു തന്നെ. ഏതെങ്കിലും ഒരു പ്രവാചകന് –അദ്ദേഹം എത്രയെത്ര പരീക്ഷണങ്ങൾക്കും മർദ്ദനങ്ങൾക്കും വിധേയനായിരുന്നാൽ പോലും– തനിക്ക് ലഭിച്ച ദൈവിക സന്ദേശങ്ങളിൽ സംശയത്തിന്റെ നേർത്ത സൂചന ഒരു വാക്കിലെങ്കിലും ഉണ്ടായതായി ചരിത്രം ഇല്ല. ഉണ്ടാകാവതുമല്ല. അപ്പോൾ ആർക്കെങ്കിലും വല്ല സംശയവുമുണ്ടെങ്കിൽ അവർ വേദഗ്രന്ഥങ്ങളെപ്പറ്റി അറിയുന്നവരോട് ഒന്ന് അന്വേഷിച്ചുനോക്കട്ടെ എന്നാണ് ആ വചനത്തിന്റെ താൽപര്യമെന്ന് വ്യക്തമാണ്. വേദഗ്രന്ഥങ്ങളെപ്പറ്റി ശരിക്കറിയാത്തവരോടും, സത്യം തുറന്ന് പറയുവാൻ മടിക്കുന്നവരോടും അന്വേഷണം ചെയ്തിട്ട് കാര്യമില്ലെന്ന് പറയേണ്ടതുമില്ല.

ഒരു സംഘത്തെ ഉദ്ദേശിച്ച് അതിന്റെ നേതാവിനെ അഭിമുഖീകരിച്ചും, പുറകിലുള്ളവരെ ഉദ്ദേശിച്ച് മുമ്പിലുള്ളവരെ അഭിമുഖീകരിച്ചുകൊണ്ടുമുള്ള സംസാരഗതി സ്വീകരിക്കൽ ഭാഷാസാഹിത്യങ്ങളിൽ പൊതുവെ കാണപ്പെടാറുള്ളതാണ്. ക്വുർആനിലും ഇതിന് ഉദാഹരണങ്ങൾ കാണാം: സമുദായത്തിൽ ആരുതന്നെ ശിർക്കു പ്രവർത്തിച്ചാലും നബി തിരുമേനിﷺ ശിർക്ക് പ്രവർത്തിക്കുകയില്ലെന്നുള്ള കാര്യം ഖണ്ഡിതമാണ്. എന്നിട്ടും നബിﷺയോട് (39: 65) അല്ലാഹു പറയുന്നു: ......... لَئِنْ أَشْرَكْتَ لَيَحْبَطَنَّ عَمَلُكَ 'നീയെങ്ങാനും ശിർക്കു ചെയ്തുവെങ്കിൽ നിന്റെ കർമം പൊളിഞ്ഞു നിഷ്ഫലമാകും' എന്ന്. അതുപോലെത്തന്നെ, അല്ലാഹുവിന്റെ കൽപനാ നിർദ്ദേശങ്ങൾക്കെതിരായി അവിശ്വാസികളെയോ, കപടവിശ്വാസികളെയോ വല്ലപ്പോഴും നബിﷺ അനുസരിക്കുകയില്ലെന്നതും തീർച്ചതന്നെ. എന്നിട്ടും നബിﷺയോട് (33 : 1ൽ)അല്ലാഹു പറയുന്നു: يَا أَيُّهَا النَّبِيُّ اتَّقِ اللَّهَ وَلَا تُطِعِ الْكَافِرِينَ وَالْمُنَافِقِينَ 'നബിയേ, താങ്കൾ അല്ലാഹുവിനെ സൂക്ഷിക്കണം. അവിശ്വാസികളെയും കപടവിശ്വാസികളെയും, അനുസരിക്കരുത്' എന്ന്. ഇതെല്ലാം സമുദായത്തെ ഉദ്ദേശിച്ചുള്ള കൽപനകളത്രെ.

നബിﷺയോട് തന്നെയും ഇങ്ങിനെയെല്ലാം കൽപിക്കുമ്പോൾ, സമുദായത്തിലെ ഓരോ അംഗവും ആ കൽപനകൾ വളരെ ഗൗരവപൂർവ്വം കണക്കിലെടുക്കേണ്ടതുണ്ടെ ന്നാണ് അതിൽ നിന്ന് മനസ്സിലാക്കേണ്ടത്.രണ്ടാമത്തെ വചനത്തിൽ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കിയവരുടെ കൂട്ടത്തിൽ നീ പെട്ടുപോകരുതെന്നും, എന്നാൽ നീ നഷ്ടക്കാരനായിത്തീരുമെന്നും പറഞ്ഞതിന്റെ ഉദ്ദേശ്യവും ഇപ്പറഞ്ഞതിൽനിന്ന് വ്യക്ത മായല്ലോ. ചില ക്രിസ്തീയ പാതിരിമാർ ഇതുപോലെയുള്ള ചില വചനങ്ങളെ ചൂഷണം ചെയ്ത് മുതലെടുക്കുവാൻ ശ്രമിക്കാറുള്ളതുകൊണ്ടാണ് ഈ സംഗതി പ്രത്യേകം ഉണർത്തേണ്ടി വന്നത്.

അല്ലാഹുവിന്റെ ശിക്ഷക്ക് പാത്രമാണെന്നുള്ള അവന്റെ നിശ്ചയം ആരിൽ യാഥാർത്ഥ്യ മായിത്തീരുന്നുവോ അങ്ങനെയുള്ളവർ വിശ്വസിക്കുമെന്ന് പ്രതീക്ഷിക്കേണ്ട; അവങ്കൽനി ന്നുള്ള കഠിനമായ ശിക്ഷ അനുഭവത്തിൽ വരാതെ അവർ വിശ്വസിക്കുമെന്ന പ്രശ്ന മില്ല; ലക്ഷ്യദൃഷ്ടാന്തങ്ങൾ കണ്ടിട്ടോ, സത്യം മനസ്സിലാക്കിയിട്ടോ അവർ വിശ്വസിക്കു വാൻ പോകുന്നില്ല എന്നൊക്കെയാണ് മൂന്നാമത്തെയും നാലാമത്തെയും വചനങ്ങളിൽ പറഞ്ഞതിന്റെ സാരം. സൻമാർഗം സ്വീകരിക്കുവാനുള്ള സന്നദ്ധതയോ വിചാരമോ ഇല്ലാ ത്തവർ അല്ലാഹുവിന്റെ ശിക്ഷക്ക് വിധേയരാണെന്നുള്ളത് ഒരു പൊതുനിയമമത്രെ. ആരൊക്കെയാണ് അങ്ങനെയുള്ളവർ എന്ന് അവന് നല്ലപോലെ അറിയുകയും ചെയ്യും. അക്കൂട്ടത്തിൽ പെട്ടവരാണ് ഈ സത്യനിഷേധികളും. അതുകൊണ്ട് അവർ വിശ്വസി ക്കുമെന്ന് കരുതിയിരിക്കേണ്ടതില്ലെന്ന് താൽപര്യം. സൂഃ സുമറിൽ അല്ലാഹു പറയുന്നു: فَبَشِّرْ عِبَادِ الَّذِينَ يَسْتَمِعُونَ الْقَوْلَ...الآية (സാരം: എന്റെ അടിയാൻമാർക്ക്- അതായത്, പറയുന്ന വാക്ക് ശ്രദ്ധിച്ചുകേൾക്കുകയും എന്നിട്ട് അതിൽ നല്ലതിനെ പിൻപറ്റുകയും ചെയ്യുന്നവർക്ക് - സന്തോഷവാർത്ത അറിയിക്കുക; അക്കൂട്ടരത്രെ അല്ലാഹു മാർഗ നിർദ്ദേശം നൽകിയിട്ടുള്ളവർ; അക്കൂട്ടർ തന്നെയാണ് ബുദ്ധിമാൻമാരും. (സുമർ: 17, 18.) തൊട്ട വചനത്തിൽ അല്ലാഹു തുടർന്ന് പറയുന്നു: 'അപ്പോൾ ആരുടെ മേൽ ശിക്ഷ യുടെ വാക്യം യഥാർത്ഥമായി സ്ഥിരപ്പെട്ടുവോ അവനെ നീ നേർമാർഗത്തിലാക്കുമോ?!' അതേ സൂറത്തിൽ, റസൂലുകളിലും പരലോകത്തിലും വിശ്വസിക്കാതിരുന്ന അവിശ്വാ സികളെ നരകത്തിലേക്ക് നയിക്കപ്പെടുന്നതിനെപ്പറ്റി പ്രസ്താവിച്ചുകൊണ്ട് പറയുന്നു: وَلَـٰكِنْ حَقَّتْ كَلِمَةُ الْعَذَابِ عَلَى الْكَافِرِينَ (എങ്കിലും ശിക്ഷയുടെ വാക്യം അവിശ്വാ സികളുടെ മേൽ യഥാർത്ഥമായിരിക്കുകയാണ്. (സുമർ: 71.) 96-ാം വചനത്തിൽ الَّذِينَ حَقَّتْ عَلَيْهِمْ كَلِمَتُ رَبِّكَ (നിന്റെ റബ്ബിന്റെ വാക്യം യഥാർത്ഥമായിത്തീർന്നവർ) എന്ന് പറഞ്ഞത് ആരെപ്പറ്റിയാണെന്ന് മേലുദ്ധരിച്ചതിൽ നിന്ന് വ്യക്തമായല്ലോ.

فَلَوْلَا كَانَتْ قَرْيَةٌ ءَامَنَتْ فَنَفَعَهَآ إِيمَـٰنُهَآ إِلَّا قَوْمَ يُونُسَ

**﴾98﴿ ഒരു രാജ്യം [രാജ്യക്കാർ] വിശ്വസിക്കുകയും, എന്നിട്ടതിന്റെ വിശ്വാസം അതിന് പ്രയോജനപ്പെടു കയും ആയിക്കൂടെ?; യൂനുസിന്റെ ജനത അല്ലാത്ത.**

لَمَّآ ءَامَنُوا۟ كَشَفْنَا عَنْهُمْ عَذَابَ

**അവർ വിശ്വസിച്ചപ്പോൾ, അവ രിൽ നിന്ന് ഇഹലോകജീവിതത്തിൽ അപമാനത്തിന്റെ ശിക്ഷയെ നാം**

ٱلْخِزْىِ فِى ٱلْحَيَوٰةِ ٱلدُّنْيَا وَمَتَّعْنَٰهُمْ إِلَىٰ حِينٍ ﴿٩٨﴾

നീക്കം ചെയ്തു; ഒരു സമയംവരെ അവർക്ക് നാം സുഖം നൽകുകയും ചെയ്തു.

---

﴿98﴾ فَلَوْلَا كَانَتْ ആയിക്കൂടെ, എന്തുകൊണ്ടായില്ല قَرْيَةٌ വല്ല രാജ്യവും, ഒരു രാജ്യവും آمَنَتْ അത് വിശ്വസിക്കുക فَنَفَعَهَا എന്നിട്ടതിന് പ്രയോജനപ്പെടുക, ഫലം ചെയ്യുക, എന്നാലതിന് പ്രയോജനം ചെയ്യുമായിരുന്നു إِيمَانُهَا അതിന്റെ വിശ്വാസം إِلَّا قَوْمَ ജനത ഒഴികെ, അല്ലാത്ത يُونُسَ യൂനുസിന്റെ لَمَّا آمَنُوا അവർ വിശ്വസിച്ചപ്പോൾ كَشَفْنَا നാം (തുറന്ന്) നീക്കി عَنْهُمْ അവരിൽ നിന്ന് عَذَابَ الْخِزْيِ അപമാനത്തിന്റെ ശിക്ഷയെ فِي الْحَيَاةِ ജീവിതത്തിൽ الدُّنْيَا ഇഹലോകത്തെ, ഐഹിക وَمَتَّعْنَاهُمْ അവർക്ക് നാം സുഖം നൽകുകയും ചെയ്തു. إِلَىٰ حِينٍ ഒരു സമയം വരെ

---

لَوْلَا(ലൗലാ) എന്ന അവ്യയം രണ്ടർത്ഥത്തിൽ ഉപയോഗിക്കാറുണ്ട്:

(1) ഒരു കാര്യം മുടങ്ങിയത് നിമിത്തം (അതുമായി ബന്ധപ്പെട്ട് നിൽക്കുന്ന) മറ്റൊരു കാര്യം മുടങ്ങുന്നതിനെ ( امتناع الشيء لامتناع غيره ) ഉദ്ദേശിച്ചും,

(2) പ്രേരണ നൽകുന്നതിനെ ( التحضيض ) ഉദ്ദേശിച്ചും, ഈ രണ്ടാമത്തെ അർത്ഥത്തിലാണ് ഇവിടെ അതുള്ളത്. فلولا എന്നതിന്റെ സ്ഥാനത്ത് فهلا (ഫഹല്ലാ) എന്നും ഇവിടെ വായിക്കപ്പെട്ടിട്ടുണ്ട്താനും. ചില ക്വുർആൻ വ്യാഖ്യാതാക്കൾ രണ്ടാമത്തെ അർത്ഥമാണ് ഇവിടെ ഉദ്ദേശ്യം എന്നതിന് ഈ വായന പിൻബലം നൽകുന്നതായി രേഖപ്പെടുത്തിയിട്ടുമുണ്ട്.

മുൻവചനങ്ങളിൽ പറഞ്ഞ വിഷയങ്ങളുമായി ബന്ധപ്പെട്ടതുതന്നെയാണ് ഈ വചനവും. പ്രവാചകൻമാർ വന്ന് സത്യമാർഗം പ്രബോധനം ചെയ്യുകയും, വിശ്വസിക്കാത്തവർക്ക് പൊതുശിക്ഷയെക്കുറിച്ച് താക്കീത് നൽകുകയും ചെയ്ത നാട്ടുകാർ തക്കസമയത്ത് വിശ്വസിക്കുകയില്ല. ശിക്ഷ കൺമുമ്പിൽ എത്തുമ്പോഴേ അവർ വിശ്വസിക്കുവാൻ തയ്യാറാകുകയുള്ളൂ. അതുകൊണ്ട് ആ വിശ്വാസം അവർക്ക് പ്രയോജനപ്പെട്ടതുമില്ല. അവർ നേരത്തെ തന്നെ വിശ്വസിക്കുകയും, അങ്ങനെ ആ വിശ്വാസം അവർക്ക് പ്രയോജനപ്പെടുകയും ചെയ്തുകൂടെ?! എന്നാലവർക്ക് ശിക്ഷക്ക് വിധേയരാവാതെ കഴിക്കാമായിരുന്നു എന്നത്രെ അല്ലാഹു ആക്ഷേപിക്കുന്നത്. എന്നാൽ മേൽ പറഞ്ഞ മുൻ സമുദായങ്ങളുടെ പൊതുസ്ഥിതി ഇതാണെങ്കിലും യൂനുസ് നബി(അ)യുടെ ജനത ഇതിൽ നിന്ന് ഒഴിവാണെന്നും, അവർക്ക് താക്കീത് ചെയ്യപ്പെട്ട ശിക്ഷ വരുന്നതിന് മുമ്പ് തന്നെ അവർ വിശ്വസിക്കുകയുണ്ടായെന്നും, അങ്ങനെ അവർ ശിക്ഷയിൽ നിന്ന് ഒഴിവായെന്നും, കുറേ കാലം കൂടി അവർ സുഖമായി ജീവിക്കുകയുണ്ടായെന്നും തുടർന്നു പറഞ്ഞിരിക്കുകയാണ്.

മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു: كَذَٰلِكَ مَا أَتَى الَّذِينَ مِن قَبْلِهِم مِّن رَّسُولٍ....الآية (സാരം: അതുപോലെ, അവരുടെ മുമ്പുള്ളവരുടെ അടുക്കൽ ഏതൊരു റസൂൽ ചെല്ലുമ്പോഴും അദ്ദേഹം ഒരു ജാലവിദ്യക്കാരനോ, അല്ലെങ്കിൽ ഭ്രാന്തനോ ആണെന്ന് അവർ

പറയാതിരുന്നിട്ടില്ല. അവർ അന്യോന്യം അങ്ങിനെ വസ്വിയ്യത്ത് ചെയ്തിരിക്കുകയാണോ?! അതല്ല, അവർ ക്രമം തെറ്റിപ്പോയ ജനങ്ങളാണോ? (51: 52, 53) നൂഹ് നബി (അ)യുടെയും ജനതയുടെയും കഥ വിവരിച്ചശേഷം മറ്റൊരു സ്ഥലത്ത് പറയുന്നു: ثُمَّ أَرْسَلْنَا رُسُلَنَا تَتْرَا ... الآية (സാരം: പിന്നീട് നമ്മുടെ റസൂലുകളെ നാം തുടരെത്തുടരെ അയച്ചു. ഓരോ സമുദായത്തിനും അതിന്റെ റസൂൽ ചെല്ലുമ്പോഴൊക്കെയും അവർ അദ്ദേഹത്തെ വ്യാജമാക്കി. അതിനാൽ അവരിൽ ചിലരെ ചിലരോട് നാം അനുഗമിപ്പിച്ചു. (നശിപ്പിച്ചു) അവരെയെല്ലാം നാം കഥാവിഷയങ്ങളാക്കിത്തീർക്കുകയും ചെയ്തു. (23: 44) പ്രസ്തുത വചനങ്ങളിലടങ്ങിയ ആശയം തന്നെയാണ് ഈ വചനത്തിലും കാണുന്നത്. യൂനുസ് നബി (അ)യുടെ ജനതയെ അതിൽ നിന്ന് ഒഴിവാക്കുകയും ചെയ്തിരിക്കുന്നു.

നീനുവാ (*) നിവാസികളായിരുന്നു യൂനുസ് (അ)ന്റെ ജനത. അവർ അദ്ദേഹത്തിലും അദ്ദേഹത്തിന്റെ പ്രബോധനത്തിലും വിശ്വസിക്കാതെ നിഷേധത്തിൽ ശഠിച്ചു നിന്നു. ഇന്ന സമയം വരെ അവർ വിശ്വസിക്കാത്തപക്ഷം അവർക്ക് പൊതുശിക്ഷ വരുവാൻ പോകുന്നുവെന്ന് അദ്ദേഹം അവർക്ക് താക്കീത് നൽകി. സമയത്തിന് മുമ്പ് അദ്ദേഹം സ്ഥലം വിടുകയും ചെയ്തു. പക്ഷേ, അവസാനംവെച്ച് ജനങ്ങൾക്ക് ഭയമായി. പ്രവാചകനെ കണ്ടതുമില്ല. അങ്ങനെ, അവർ ആബാലവൃദ്ധം ജനങ്ങളും മൃഗങ്ങളുമടക്കം ഒന്നിച്ചുകൂടി അല്ലാഹുവിനോട് പ്രാർത്ഥിക്കുകയും, പശ്ചാത്തപിച്ചു മടങ്ങുകയും ചെയ്തു. പശ്ചാത്താപം അല്ലാഹു സ്വീകരിക്കുകയും, ശിക്ഷ ഇറക്കാതെ അവരെ രക്ഷിക്കുകയും ചെയ്തു. ഇതാണ് യൂനുസ് നബി (അ)യുടെ ജനതയുടെ സംഭവത്തിന്റെ ചുരുക്കം.

وَلَوْ شَآءَ رَبُّكَ لَآمَنَ مَن فِى ٱلْأَرْضِ كُلُّهُمْ جَمِيعًا ۚ أَفَأَنتَ تُكْرِهُ ٱلنَّاسَ حَتَّىٰ يَكُونُوا۟ مُؤْمِنِينَ ﴿٩٩﴾

**《99》 നിന്റെ റബ്ബ് (വേണമെന്ന്) ഉദ്ദേശിച്ചിരുന്നെങ്കിൽ, ഭൂമിയിലുള്ളവരെല്ലാം ആസകലം വിശ്വസിക്കുക തന്നെ ചെയ്യുമായിരുന്നു. എന്നിരിക്കെ, മനുഷ്യർ സത്യവിശ്വാസികളാകുന്നതുവരെ അവരെ നീ നിർബന്ധിക്കുകയോ!**

وَمَا كَانَ لِنَفْسٍ أَن تُؤْمِنَ إِلَّا بِإِذْنِ ٱللَّهِ ۚ وَيَجْعَلُ ٱلرِّجْسَ عَلَى ٱلَّذِينَ لَا يَعْقِلُونَ ﴿١٠٠﴾

**《100》 ഒരു ആത്മാവിനും [വ്യക്തിക്കും] അല്ലാഹുവിന്റെ അനുമതി പ്രകാരമല്ലാതെ വിശ്വസിക്കാവതല്ല. [വിശ്വസിക്കുക സാധ്യമല്ല] ബുദ്ധി കൊടു(ത്തു ഗ്രഹി) ക്കാത്തവരിൽ അവൻ മാലിന്യം ഏർപ്പെടുത്തുകയും ചെയ്യുന്നതാണ്.**

*(*) ഇറാഖിന്റെ വടക്ക് മൂസ്വിലി (موصل) നാടുത്തുണ്ടായിരുന്ന ഒരു പ്രാചീന രാജ്യമാണ് നീനുവാ (نينوى Ninive). പണ്ട് അശ്ശൂർ രാജാക്കളുടെ തലസ്ഥാനമായിരുന്നു അത്. പടം- 4 നോക്കുക.*

﴾99﴿ وَلَوْ شَاءَ ഉദ്ദേശിച്ചിരുന്നെങ്കിൽ رَبُّكَ നിന്റെ റബ്ബ് لَآمَنَ വിശ്വസിക്കുക തന്നെ ചെയ്യുമായിരുന്നു مَنْ فِي الْأَرْضِ ഭൂമിയിലുള്ളവർ كُلُّهُمْ അവരെല്ലാം جَمِيعًا മുഴുവനും أَفَأَنْتَ എന്നിരിക്കെ നീയോ تُكْرِهُ നിർബന്ധിക്കുന്നു (നീ നിർബന്ധിക്കുകയോ) النَّاسَ മനുഷ്യരെ حَتَّىٰ يَكُونُوا അവർ ആകുവോളം, ആയിരിക്കുന്നത് വരെ مُؤْمِنِينَ സത്യവിശ്വാസികൾ. ﴾100﴿ وَمَا كَانَ ആകുകയില്ല, ആകാവതല്ല لِنَفْسٍ ഒരു ആത്മാവിനും, വ്യക്തിക്കും, ആൾക്കും أَنْ تُؤْمِنَ അത് വിശ്വസിക്കൽ, വിശ്വസിക്കാൻ إِلَّا بِإِذْنِ അനുമതി (സമ്മതം- അനുവാദം) കൂടാതെ اللَّهِ അല്ലാഹുവിന്റെ وَيَجْعَلُ അവൻ ആക്കുക (ഏർപ്പെടുത്തുക)യും ചെയ്യും الرِّجْسَ മാലിന്യം, മ്ലേച്ഛത عَلَى الَّذِينَ യാതൊരുവരിൽ لَا يَعْقِلُونَ അവർ ബുദ്ധി കൊടുക്കു(ഗ്രഹിക്കു)കയില്ല.

---

ഒന്നൊഴിയാതെ സകല മനുഷ്യരും മലക്കുകളെപ്പോലെ പ്രകൃത്യാ സത്യവിശ്വാസികളായിരിക്കണമെന്ന് അല്ലാഹു ഉദ്ദേശിച്ചിട്ടില്ല. അങ്ങനെ ഉദ്ദേശിച്ചിരുന്നുവെങ്കിൽ അങ്ങനെത്തന്നെ സംഭവിക്കുമായിരുന്നു. നൻമയും തിൻമയും തിരിച്ചറിയാനുള്ള വിവേചന ബുദ്ധിയും, രണ്ടിൽ ഇഷ്ടപ്പെട്ടത് തിരഞ്ഞെടുക്കുവാനുള്ള അഭിപ്രായ സ്വാതന്ത്ര്യവും നൽകികൊണ്ടുള്ള ഒരു പ്രകൃതി വിശേഷമാണ് മനുഷ്യന് അവൻ നൽകിയിരിക്കുന്നത്. മഹത്തായ ചില ലക്ഷ്യങ്ങളും യുക്തി രഹസ്യങ്ങളും അതിൽ അടങ്ങിയിട്ടുണ്ട് താനും, അതുകൊണ്ട് ആരെയും സത്യവിശ്വാസവും നേർമാർഗവും സ്വീകരിക്കുമാറ് നിർബന്ധിക്കുവാൻ നബി ﷺ ക്കു പാടില്ല. നല്ലതും ചീത്തയും വിവരിച്ചുകൊടുക്കുകയും, വേണ്ടുന്ന ഉപദേശം നൽകുകയും മാത്രമേ നബി ﷺ ചെയ്യേണ്ടതുള്ളൂ. എന്നിട്ട് വിശ്വസിക്കുന്നവർ വിശ്വസിച്ചുകൊള്ളട്ടെ, അല്ലാത്തവർ അവിശ്വസിച്ചുകൊള്ളട്ടെ (فَمَن شَاءَ فَلْيُؤْمِن وَمَن شَاءَ فَلْيَكْفُرْ) എന്നതാണ് ആദ്യത്തെ വചനത്തിൽ പറഞ്ഞതിന്റെ താൽപര്യം. സൂഃ ഹൂദിൽ അല്ലാഹു പറയുന്നു: 'നിന്റെ റബ്ബ് ഉദ്ദേശിച്ചിരുന്നെങ്കിൽ, അവൻ മനുഷ്യരെ ഒരേ സമുദായമാക്കുമായിരുന്നു. അവർ ഭിന്നിച്ചവരായികൊണ്ടേ ഇരിക്കുന്നതാണ്. നിന്റെ റബ്ബ് കരുണ ചെയ്തവരൊഴികെ. അതിനായിട്ടാണ് അവരെ അവൻ സൃഷ്ടിച്ചതും. وَلَوْ شَاءَ رَبُّكَ لَجَعَلَ النَّاسَ أُمَّةً وَاحِدَةً....(هود:١١٨،١١٩) കൂടുതൽ വിവരം അവിടെ വെച്ച് കാണാം. إن شاء الله

നല്ലത് തിരഞ്ഞെടുക്കുവാനുള്ള ബുദ്ധിയും സ്വാതന്ത്ര്യവും നൽകപ്പെട്ടിട്ടുണ്ടെങ്കിൽ തന്നെയും മനുഷ്യന്റെ വിശ്വാസം സാക്ഷാൽകൃതമാവണമെങ്കിൽ അല്ലാഹുവിന്റെ ഉദ്ദേശവും അനുമതിയും കൂടി അതിന് അനിവാര്യമത്രെ. അതില്ലാത്തപക്ഷം- മനുഷ്യന്റെ അറിവും കഴിവും കൊണ്ട് മാത്രം- അവന്റെ പ്രവൃത്തികളൊന്നും സാക്ഷാൽകരിക്കപ്പെടുകയില്ല. പക്ഷേ, ഒരു വ്യവസ്ഥയൊന്നും കൂടാതെ ചിലരെയങ്ങ് നല്ലവരും വിശ്വാസികളുമാക്കിത്തീർക്കുകയും ചിലരെയങ്ങ് മ്ലേച്ഛരും അവിശ്വാസികളുമാക്കിത്തീർക്കുകയുമല്ല അല്ലാഹു ചെയ്യുന്നത്. വിവേചനബുദ്ധി ഉപയോഗപ്പെടുത്തി കാര്യം ഗ്രഹിക്കാത്തവരെയായിരിക്കും അവൻ മ്ലേച്ഛൻമാരും ദുഷിച്ചവരുമാക്കുന്നത് എന്നൊക്കെയാണ് രണ്ടാമത്തെ വചനത്തിൽ പ്രസ്താവിച്ചതിന്റെ താൽപര്യം. ജനങ്ങൾ സത്യവിശ്വാസം സ്വീകരിക്കുവാൻ മുമ്പോട്ട് വരാത്തതിൽ അതീവമായ വ്യസനം സഹിച്ചുകൊണ്ടിരിക്കുന്ന നബി തിരുമേനി ﷺ ക്ക് മനസ്സമാധാനവും, ആശ്വാസവും നൽകുന്നതാണ് ഈ രണ്ട് വചനങ്ങളും.

മനുഷ്യൻ അവന്റെ എല്ലാ പ്രവർത്തനങ്ങളിലും പൂർണസ്വതന്ത്രനാണ്– അല്ലാഹുവിന്റെ ഉദ്ദേശമോ അനുമതിയോ അതിൽ ആവശ്യമില്ല– എന്നും മറ്റും വാദിക്കുന്ന യുക്തിവാദികൾക്ക് ഈ രണ്ട് വചനങ്ങളും, ഇതുപോലെയുള്ള മറ്റു പല വചനങ്ങളും അവയുടെ നേർക്കുനേരെയുള്ള അർത്ഥങ്ങളിൽ സ്വീകരിക്കുവാൻ പ്രയാസമായിരിക്കും. അതുകൊണ്ട് ഇത്തരം വചനങ്ങളിലെല്ലാം അവരുടെ വക ചില ഒളിച്ചുകളികളും ദുർവ്യാഖ്യാനങ്ങളും കാണാവുന്നതാണ്. സൂഃ അൻആമിലും താഴെ ചില സൂറത്തുകളിലും അവയെപ്പറ്റി സന്ദർഭോചിതം ചിലതെല്ലാം നാം ചൂണ്ടിക്കാട്ടിയിട്ടുണ്ട്. സൂഃ ഹദീദിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ കൂടുതൽ വിശദീകരിക്കുകയും ചെയ്തിരിക്കുന്നു.

قُلِ ٱنظُرُوا۟ مَاذَا فِى ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۚ وَمَا تُغْنِى ٱلْـَٔايَـٰتُ وَٱلنُّذُرُ عَن قَوْمٍ لَّا يُؤْمِنُونَ ﴿١٠١﴾

**﴾101﴿ നീ പറയുക: 'ആകാശങ്ങളിലും ഭൂമിയിലും എന്താണുള്ളതെന്ന് നിങ്ങൾ (ചിന്തിച്ചു) നോക്കുവിൻ!' വിശ്വസിക്കാത്ത ജനങ്ങൾക്ക് ദൃഷ്ടാന്തങ്ങളും താക്കീതുകളും എന്ത് ഉപകരിക്കുവാനാണ്!?**

﴾101﴿ قُلِ നീ പറയുക انْظُرُوا നിങ്ങൾ നോക്കുവിൻ (ചിന്തിക്കുവിൻ) مَاذَا എന്താണ്, എന്തുണ്ട്, യാതൊന്നും (ഉള്ളവ) فِي السَّمَاوَاتِ ആകാശങ്ങളിൽ وَالأَرْضِ ഭൂമിയിലും وَمَاتُغْنِي എന്ത് ഉപകരിക്കും, ധന്യമാക്കും, ഉപകരിക്കുകയില്ല الآيَاتُ ദൃഷ്ടാന്തങ്ങൾ وَالنُّذُرُ താക്കീതുകളും عَنْ قَوْمٍ ഒരു ജനതക്ക് لا يُؤْمِنُونَ അവർ വിശ്വസിക്കുകയില്ല.

---

مَاذَا فِي السَّمَاوَاتِ وَالأَرْضِ എന്ന വാക്കിന് 'ആകാശഭൂമികളിലുള്ളവ' എന്നും, ആകാശഭൂമികളിൽ എന്താണുള്ളത് എന്നും അർത്ഥം വരാവുന്നതാണ്. അതുപോലെത്തന്നെ مَاتُغْنِي എന്നതിന് 'ഉപകരിക്കുകയില്ല' എന്ന് നിഷേധരൂപത്തിലും , 'എന്ത് ഉപകരിക്കും' എന്ന് ചോദ്യ രൂപത്തിലും അർത്ഥം കൽപിക്കാം. ഉദ്ദേശ്യങ്ങളിൽ വ്യത്യാസമില്ലതാനും.

فَهَلْ يَنتَظِرُونَ إِلَّا مِثْلَ أَيَّامِ ٱلَّذِينَ خَلَوْا۟ مِن قَبْلِهِمْ ۚ قُلْ فَٱنتَظِرُوٓا۟ إِنِّى مَعَكُم مِّنَ ٱلْمُنتَظِرِينَ ﴿١٠٢﴾

**﴾102﴿ അപ്പോൾ, തങ്ങൾക്ക് മുമ്പ് കഴിഞ്ഞുപോയവരുടെ നാളുകളെപ്പോലെയല്ലാതെ (മറ്റ് വല്ല ചരിത്രവും) ഇവർ കാത്തുകൊണ്ടിരിക്കുന്നുവോ?! പറയുക: 'എന്നാൽ, നിങ്ങൾ കാത്തിരിക്കുവിൻ, നിശ്ചയമായും, ഞാൻ നിങ്ങളോടൊപ്പം കാത്തിരിക്കുന്നവരിൽ പെട്ടവനാണ്.'**

ثُمَّ نُنَجِّى رُسُلَنَا وَٱلَّذِينَ ءَامَنُوا۟ ۚ كَذَٰلِكَ حَقًّا عَلَيْنَا

**﴾103﴿ പിന്നീട്, നമ്മുടെ റസൂലുകളെയും, വിശ്വസിച്ചവരെയും നാം രക്ഷപ്പെടുത്തുന്നു. അപ്രകാരം –നമ്മുടെ മേൽ (ബാധ്യതപ്പെട്ട) ഒരു കടമയായിക്കൊണ്ട് സത്യവിശ്വാസി**

نُنجِ ٱلْمُؤْمِنِينَ ﴿١٠٣﴾ കളെ നാം രക്ഷപ്പെടുത്തുന്നതാണ്.

---

فَهَلْ يَنتَظِرُونَ ﴿102﴾ എന്നാലവർ കാത്തുകൊണ്ടിരിക്കുന്നുവോ إِلَّا مِثْلَ പോലെയല്ലാതെ, തുല്യമായതല്ലാതെ أَيَّامِ നാളുകളെ, നാളുകളുടെ الَّذِينَ خَلَوْا കഴിഞ്ഞുപോയവരുടെ مِن قَبْلِهِمْ ഇവർക്ക് (അവർക്ക്) മുമ്പ് قُلْ നീ പറയുക فَانتَظِرُوا എന്നാൽ നിങ്ങൾ കാത്തിരിക്കുവിൻ, നോക്കിയിരിക്കുവിൻ إِنِّي നിശ്ചയമായും ഞാൻ مَعَكُم നിങ്ങളോടൊപ്പം مِنَ الْمُنتَظِرِينَ കാത്തിരിക്കുന്നവരിൽ പെട്ട (വൻ) ആകുന്നു. ﴿103﴾ ثُمَّ نُنَجِّي പിന്നീട് നാം രക്ഷപ്പെടുത്തുന്നു رُسُلَنَا നമ്മുടെ റസൂലുകളെ وَالَّذِينَ آمَنُوا വിശ്വസിച്ചവരെയും كَذَٰلِكَ അപ്രകാരം حَقًّا ഒരു കടമായിട്ട്, അവകാശപ്പെട്ടതായിട്ട്, യഥാർത്ഥമായിക്കൊണ്ട് عَلَيْنَا നമ്മുടെമേൽ (ബാദ്ധ്യതപ്പെട്ട) نُنجِ നാം രക്ഷപ്പെടുത്തും الْمُؤْمِنِينَ സത്യവിശ്വാസികളെ.

---

കണക്കറ്റ നക്ഷത്ര മഹാഗോളങ്ങൾ, സൂര്യചന്ദ്രൻമാർ, അവയുടെ ഗതിവിഗതികൾ, സഞ്ചാരപഥങ്ങൾ, പ്രകാശങ്ങൾ, പ്രസരണങ്ങൾ, രാപ്പകലുകൾ, അവയുടെ ഏറ്റക്കുറവുകൾ, മേഘങ്ങൾ, മഴ, വെയിൽ, വായു, അനന്തമായ അന്തരീക്ഷം ആദിയായി ഉപരിയാകാശത്തും, എണ്ണമറ്റ സസ്യവർഗങ്ങൾ, ഉൽപന്നങ്ങൾ, ധാതുവർഗങ്ങൾ, ഫലങ്ങൾ, പൂക്കൾ, ധാന്യങ്ങൾ, സമുദ്രങ്ങൾ, മലകൾ, മൈതാനങ്ങൾ, കാടുകൾ, മരുഭൂമികൾ, നദികൾ, തടാകങ്ങൾ ആദിയായി ഭൂമിയിലും സ്ഥിതിചെയ്യുന്ന കോടിക്കണക്കിലുള്ള ദൃഷ്ടാന്തങ്ങളെയും, അനുഗ്രഹങ്ങളെയും സംബന്ധിച്ച് അൽപമെങ്കിലും ബുദ്ധികൊടുത്ത് ചിന്തിക്കുന്നവർക്കെല്ലാം അല്ലാഹുവിന്റെ മഹിതമഹത്വങ്ങളും, അവന്റെ ഏകത്വവും ശരിക്കും ഗ്രഹിക്കുവാൻ കഴിയും. അതുകൊണ്ട് അങ്ങനെയുള്ള ദൃഷ്ടാന്തങ്ങളെപ്പറ്റി ചിന്തിച്ചുനോക്കുവാൻ അല്ലാഹു മനുഷ്യരെ ആഹ്വാനം ചെയ്യുകയാണ്. എന്തുതന്നെ കണ്ടാലും വിശ്വസിക്കുവാൻ തയ്യാറില്ലാത്തവർക്ക് ദൃഷ്ടാന്തങ്ങളോ താക്കീതുകളോ ഫലപ്പെടുകയില്ലെന്നും അതോടൊപ്പം ചൂണ്ടിക്കാട്ടുന്നു. നിഷ്പക്ഷവും, സത്യസന്ധവുമായി ചിന്തിക്കുകയും, അതിൽ നിന്ന് ലഭിക്കുന്ന സനാതനമൂല്യങ്ങളെ വിലയിരുത്തുകയും ചെയ്യുന്നവർ തീർച്ചയായും അല്ലാഹുവിൽ വിശ്വസിക്കാതിരിക്കുകയില്ലതന്നെ.

തങ്ങൾ പ്രായേണ സ്വീകരിച്ചുപോന്ന നിലപാടുകളെപ്പറ്റി പുഃനപരിശോധന നടത്താതെയും, ദൃഷ്ടാന്തങ്ങളുടെയും താക്കീതുകളുടെയും നേരെ കണ്ണടച്ചുംകൊണ്ടിരിക്കുവാൻ തന്നെയാണ് ഇവരുടെ ഭാവമെങ്കിൽ, ഇവരെപ്പോലെ മുമ്പ് കാലം കഴിഞ്ഞുപോയ സമുദായങ്ങൾക്കുണ്ടായ ശിക്ഷാനുഭവങ്ങൾ തന്നെയായിരിക്കും ഇവർക്കും അനുഭവപ്പെടുവാൻ പോകുന്നത്. അതല്ലാതെ, മറ്റൊന്നും ഇവർക്ക് പ്രതീക്ഷിക്കുവാനില്ല. അത് കാത്തിരിക്കുവാനാണ് ഇവരുടെ ഭാവമെങ്കിൽ, അവരങ്ങിനെ ചെയ്തുകൊള്ളട്ടെ. അതിന്റെ ഫലം കാണാമല്ലോ. സംഭവിക്കുന്നതെന്താണെന്ന് ഇരുകൂട്ടരും കാത്തിരുന്ന് കാണുക. ഒരു കാര്യം തീർച്ചയാണ്.: ശിക്ഷ വരുമ്പോൾ, റസൂലുകളെയും സത്യവിശ്വാസികളെയും രക്ഷപ്പെടുത്തി സഹായിക്കൽ അല്ലാഹു അവന്റെ ബാധ്യതയായി ഏറ്റെടുത്തിരിക്കുകയാണ്. അതവൻ നിറവേറ്റാതിരിക്കുകയില്ല എന്നാണ് പിന്നീട് പറഞ്ഞതിന്റെ സാരം.

## വിഭാഗം - 11

قُلْ يَـٰٓأَيُّهَا ٱلنَّاسُ إِن كُنتُمْ فِى شَكٍّ مِّن دِينِى فَلَآ أَعْبُدُ ٱلَّذِينَ تَعْبُدُونَ مِن دُونِ ٱللَّهِ وَلَـٰكِنْ أَعْبُدُ ٱللَّهَ ٱلَّذِى يَتَوَفَّىٰكُمْ ۖ وَأُمِرْتُ أَنْ أَكُونَ مِنَ ٱلْمُؤْمِنِينَ ﴿١٠٤﴾

《104》 **(നബിയേ) പറയുക: 'ഹേ, മനുഷ്യരേ, നിങ്ങള്‍ എന്റെ മതത്തെ സംബന്ധിച്ച് വല്ല സംശയത്തിലുമാണെങ്കില്‍ (നിങ്ങള്‍ അറിഞ്ഞിരിക്കുക); എന്നാല്‍, അല്ലാഹുവിന് പുറമെ നിങ്ങള്‍ ആരാധിക്കുന്നവരെ ഞാന്‍ ആരാധിക്കുകയില്ല; എങ്കിലും നിങ്ങളെ (മരണപ്പെടുത്തി) പിടിച്ചെടുക്കുന്നവനായ അല്ലാഹുവിനെ (മാത്രം) ഞാന്‍ ആരാധിക്കുന്നു. ഞാന്‍ സത്യവിശ്വാസികളില്‍ പെട്ടവനായിരിക്കുവാന്‍ എന്നോട് കല്‍പിക്കപ്പെടുകയും ചെയ്തിരിക്കുന്നു;**

وَأَنْ أَقِمْ وَجْهَكَ لِلدِّينِ حَنِيفًا وَلَا تَكُونَنَّ مِنَ ٱلْمُشْرِكِينَ ﴿١٠٥﴾

《105》 **ഋജുമാനസനായിക്കൊണ്ട് (ഈ) മതത്തിലേക്ക് നിന്റെ മുഖത്തെ നീ ചൊവ്വാക്കി നിറുത്തണമെന്നും, നിശ്ചയമായും, നീ 'മുശ്‌രിക്ക്' [ബഹുദൈവ വിശ്വാസി]കളില്‍ പെട്ടവനായിരിക്കരുതെന്നും (കല്‍പിക്കപ്പെട്ടിരിക്കുന്നു).**

---

《104》 قُلْ നീ പറയുക يَا أَيُّهَا النَّاسُ ഹേ മനുഷ്യരേ إِنْ كُنْتُمْ നിങ്ങളാണെങ്കില്‍ فِي شَكٍّ വല്ല സംശയത്തിലും مِنْ دِينِي എന്റെ മതത്തെ സംബന്ധിച്ച് فَلَا أَعْبُدُ എന്നാല്‍ ഞാന്‍ ആരാധിക്കുന്നില്ല, ആരാധിക്കയില്ല الَّذِينَ تَعْبُدُونَ നിങ്ങള്‍ ആരാധിക്കുന്നവരെ مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ وَلَٰكِنْ എങ്കിലും, പക്ഷേ أَعْبُدُ ഞാന്‍ ആരാധിക്കുന്നു اللَّهَ അല്ലാഹുവിനെ الَّذِي يَتَوَفَّاكُمْ നിങ്ങളെ പൂര്‍ണമായി പിടിച്ചെടുക്കുന്ന, മരിപ്പിക്കുന്ന وَأُمِرْتُ എന്നോട് കല്‍പിക്കപ്പെടുകയും ചെയ്തിരിക്കുന്നു أَنْ أَكُونَ ഞാനായിരിക്കുവാന്‍ مِنَ الْمُؤْمِنِينَ സത്യവിശ്വാസികളില്‍ (പെട്ടവന്‍). 《105》 وَأَنْ أَقِمْ നീ ചൊവ്വാക്കി നിറുത്തണം (നിലനിറുത്തണം) എന്നും وَجْهَكَ നിന്റെ മുഖത്തെ لِلدِّينِ മതത്തിലേക്ക് حَنِيفًا ഋജുമാനസനായി, ശുദ്ധമനസ്കനായിട്ട് وَلَا تَكُونَنَّ നിശ്ചയമായും നീ ആയിരിക്കുകയും ചെയ്യരുത് مِنَ الْمُشْرِكِينَ മുശ്‌രിക്കുകളില്‍ (പെട്ടവന്‍).

---

എന്റെ മതത്തെപ്പറ്റി എനിയും നിങ്ങള്‍ക്ക് സംശയം തീരുന്നില്ലെങ്കില്‍, നിങ്ങള്‍ കണ്ട മാതിരി നിങ്ങള്‍ നടന്നുകൊള്ളുക. തൗഹീദ് വിട്ടേച്ച് ഞാന്‍ ശിര്‍ക്കിലേക്ക് അണുവോളമെങ്കിലും ചായുമെന്ന് നിങ്ങള്‍ കരുതേണ്ട. എന്നോട് അല്ലാഹു കല്‍പിച്ചതിന് ഞാന്‍

എതിര് പ്രവർത്തിക്കുകയെന്ന പ്രശ്നമേയില്ല എന്ന് ആ മുശ്‌രിക്കുകളോട് അറുത്തുമുറിച്ച് പറയുവാൻ അല്ലാഹു നബിﷺയോട് കൽപിക്കുന്നു. الَّذِي يَتَوَفَّاكُمْ (നിങ്ങളെ പൂർണമായിപിടിച്ചെടുക്കുന്നവൻ) അഥവാ മരണപ്പെടുത്തിക്കൊണ്ടുപോകുന്നവൻ എന്ന് ഇവിടെ അല്ലാഹുവിനെ വിശേഷിപ്പിച്ചതിൽ, നിങ്ങൾ ഈ ശിർക്കിന്റെ മതം സ്വീകരിച്ചു വരുന്നതിന്റെ ഫലം അവന്റെ അടുക്കൽ ചെല്ലുമ്പോൾ നിങ്ങൾക്ക് കാണാറാകുമെന്ന ഒരു താക്കീത് അടങ്ങിയിരിക്കുന്നു.

ആരാധനകളിൽ പ്രധാനമായത് പ്രാർത്ഥനയാണെന്നും, അല്ലാഹുവിനെയല്ലാതെ ആരാധിച്ചുകൂടാ എന്നതിലടങ്ങിയ പ്രധാന രഹസ്യം ഇന്നതാണെന്നും അടുത്ത വചനങ്ങളിൽ നിന്ന് വ്യക്തമാണ്:-

وَلَا تَدْعُ مِن دُونِ ٱللَّهِ مَا لَا يَنفَعُكَ وَلَا يَضُرُّكَ ۖ فَإِن فَعَلْتَ فَإِنَّكَ إِذًا مِّنَ ٱلظَّٰلِمِينَ ﴿١٠٦﴾

**﴾106﴿ അല്ലാഹുവിന് പുറമെ, നിനക്ക് ഉപകാരം ചെയ്യാത്തതും, നിനക്ക് ഉപദ്രവം ചെയ്യാത്തതുമായതിനെ നീ വിളി(ച്ചു പ്രാർത്ഥി)ക്കരുത്. എനി, നീ (അങ്ങനെ) ചെയ്തുവെങ്കിൽ, അപ്പോൾ നിശ്ചയമായും നീ, അക്രമികളിൽപെട്ടവനായിരിക്കും.**

وَإِن يَمْسَسْكَ ٱللَّهُ بِضُرٍّ فَلَا كَاشِفَ لَهُۥٓ إِلَّا هُوَ ۖ وَإِن يُرِدْكَ بِخَيْرٍ فَلَا رَآدَّ لِفَضْلِهِۦ ۚ يُصِيبُ بِهِۦ مَن يَشَآءُ مِنْ عِبَادِهِۦ ۚ وَهُوَ ٱلْغَفُورُ ٱلرَّحِيمُ ﴿١٠٧﴾

**﴾107﴿ വല്ല ഉപദ്രവത്തെയും അല്ലാഹു നിനക്ക് ബാധിപ്പിക്കുന്നപക്ഷം, അവനല്ലാതെ അതിനെ നീക്കം ചെയ്യുന്ന ഒരുവനുമില്ല; അവൻ നിനക്ക് വല്ല നന്മയും ഉദ്ദേശിക്കുന്നുവെങ്കിലോ, അവന്റെ ദയവിനെ (അഥവാ അനുഗ്രഹത്തെ) തട്ടിക്കളയുന്നവനുമില്ല.**

**തന്റെ അടിയാൻമാരിൽനിന്നും താൻ ഉദ്ദേശിക്കുന്നവർക്ക് അവൻ അത് ബാധിപ്പിക്കുന്നു [എത്തിക്കുന്നു]. അവനത്രെ, വളരെ പൊറുക്കുന്നവനും, കരുണാനിധിയുമായുള്ളവൻ.**

---

﴾106﴿ وَلَا تَدْعُ നീ വിളിക്കുക (പ്രാർത്ഥിക്കുക)യും ചെയ്യരുത് مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ مَا لَا يَنفَعُكَ നിനക്ക് ഉപകാരം ചെയ്യാത്തതിനെ وَلَا يَضُرُّكَ നിനക്ക് ഉപദ്രവവും (ദ്രോഹവും) ചെയ്യാത്ത فَإِن فَعَلْتَ എനി നീ ചെയ്തെങ്കിൽ فَإِنَّكَ എന്നാൽ നിശ്ചയമായും നീ إِذًا എന്നാൽ (അപ്പോൾ അങ്ങനെ ചെയ്താൽ) مِنَ الظَّالِمِينَ അക്രമികളിൽ പെട്ട (വൻ) ആയിത്തീരും. ﴾107﴿ وَإِن يَمْسَسْكَ നിന്നെ സ്പർശിച്ചാൽ (നി

നക്ക് ബാധിപ്പിച്ചാൽ) اللَّهُ അല്ലാഹു بِضُرٍّ വല്ല ഉപദ്രവത്തെയും فَلَا كَاشِفَ എന്നാൽ നീക്കം ചെയ്യുന്ന (തുറവിയാക്കുന്ന) ഒരാളുമില്ല لَهُ അതിനെ إِلَّا هُوَ അവനല്ലാതെ وَإِن يُرِدْكَ അവൻ നിനക്ക് ഉദ്ദേശിക്കുന്നുവെങ്കിലോ بِخَيْرٍ വല്ല നൻമയെ (ഗുണത്തെ)യും فَلَا رَادَّ എന്നാൽ തട്ടിനീക്കുന്ന (തടുക്കുന്ന-തടയുന്ന) ഒരാളുമില്ല لِفَضْلِهِ അവന്റെ ദയവിനെ, അനുഗ്രഹത്തെ يُصِيبُ അവൻ എത്തിക്കും, ബാധിപ്പിക്കുന്നു بِهِ അതിനെ مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് مِنْ عِبَادِهِ അവന്റെ അടിയാന്മാരിൽ നിന്ന് وَهُوَ അവൻ, അവനത്രെ الْغَفُورُ വളരെ പൊറുക്കുന്നവൻ الرَّحِيمُ കരുണാനിധി

---

ഇങ്ങിനെയുള്ള യാഥാർത്ഥ്യങ്ങളെ അടിസ്ഥാനപ്പെടുത്തിയാണ് അല്ലാഹു അല്ലാത്ത ആരെയും, എന്തിനെയും വിളിച്ച് പ്രാർത്ഥിക്കുവാനും, ആരാധിക്കുവാനും പാടില്ലെന്നും, അത് അനീതിയും അക്രമവും നിഷ്ഫലവുമാണെന്നും കൽപിച്ചിരിക്കുന്നത്.

قُلْ يَٰٓأَيُّهَا ٱلنَّاسُ قَدْ جَآءَكُمُ ٱلْحَقُّ مِن رَّبِّكُمْ ۖ فَمَنِ ٱهْتَدَىٰ فَإِنَّمَا يَهْتَدِى لِنَفْسِهِۦ ۖ وَمَن ضَلَّ فَإِنَّمَا يَضِلُّ عَلَيْهَا ۖ وَمَآ أَنَا۠ عَلَيْكُم بِوَكِيلٍ ﴿١٠٨﴾

**﴾108﴿ നീ പറയുക: 'ഹേ, മനുഷ്യരേ, നിങ്ങളുടെ റബ്ബിങ്കൽനിന്ന് നിങ്ങൾക്ക് യഥാർത്ഥം വന്നുകഴിഞ്ഞു. ആകയാൽ, ആർ നേർമാർഗം പ്രാപിച്ചുവോ അവൻ തന്റെ സ്വന്തത്തി(ന്റെ ഗുണത്തി)ന് വേണ്ടി മാത്രമാണ് നേർമാർഗം പ്രാപിക്കുന്നത്. ആർ വഴി പിഴച്ചുപോയോ അവൻ, അതിനെതിരിൽ (ദോഷമായി) മാത്രമാണ് വഴിപിഴക്കുന്നതും. ഞാൻ നിങ്ങളുടെ മേൽ (ഉത്തരവാദം) ഏൽപിക്കപ്പെട്ടവനൊന്നുമല്ല.**

وَٱتَّبِعْ مَا يُوحَىٰٓ إِلَيْكَ وَٱصْبِرْ حَتَّىٰ يَحْكُمَ ٱللَّهُ ۚ

**﴾109﴿ നിനക്ക് 'വഹ്‌യ്' [ദിവ്യസന്ദേശം] നൽകപ്പെടുന്നതിനെ നീ പിൻപറ്റുകയും ചെയ്യുക: അല്ലാഹു വിധി (കൽപി)ക്കുന്നതുവരെ ക്ഷമിക്കുകയും ചെയ്യുക.**

وَهُوَ خَيْرُ ٱلْحَٰكِمِينَ ﴿١٠٩﴾

**അവനാകട്ടെ, വിധികർത്താക്കളിൽ വെച്ച് ഏറ്റവും ഉത്തമനത്രെ.**

---

﴾108﴿ قُلْ നീ പറയുക يَا أَيُّهَا النَّاسُ ഹേ മനുഷ്യരേ قَدْ جَاءَكُمُ നിങ്ങൾക്ക് വന്നിട്ടുണ്ട് الْحَقُّ യഥാർത്ഥം مِن رَّبِّكُمْ നിങ്ങളുടെ റബ്ബിൽ നിന്ന് فَمَنِ اهْتَدَى അതിനാൽ (എന്നാൽ- അപ്പോൾ) ആർ നേർമാർഗം പ്രാപിച്ചുവോ, വല്ലവനും സൻമാർഗം

സ്വീകരിച്ചാൽ فَإِنَّمَا يَهْتَدِي എന്നാൽ അവൻ നേർമാർഗം പ്രാപിക്കുന്നത് لِنَفْسِهِ അവന്റെ സ്വന്തത്തിന്, ആത്മാവിന് (മാത്രം-തന്നെ) وَمَنْ ضَلَّ ആർ വഴിപിഴച്ചുവോ, ആരെങ്കിലും വഴി പിഴച്ചാൽ فَإِنَّمَا يَضِلُّ എന്നാലവൻ വഴി പിഴക്കുന്നത് عَلَيْهَا അതിനെതിരിൽ (മാത്രം-തന്നെ) وَمَا أَنَا ഞാനല്ലതാനും عَلَيْكُمْ നിങ്ങളുടെമേൽ بِوَكِيلٍ ഒരു ഏറ്റെടുത്തവനും, ഏൽപിക്കപ്പെട്ടവനൊന്നും ﴾109﴿ وَاتَّبِعْ നീ പിൻപറ്റുകയും ചെയ്യുക مَا يُوحَىٰ വഹ്‌യ് നൽകപ്പെടുന്നതിനെ إِلَيْكَ നിനക്ക്, നിന്നിലേക്ക് وَاصْبِرْ നീ ക്ഷമിക്കുകയും ചെയ്യുക حَتَّىٰ يَحْكُمَ വിധിക്കുന്നതുവരെ اللَّهُ അല്ലാഹു وَهُوَ അവൻ, അവനാകട്ടെ خَيْرُ ഉത്തമനാണ്, ഏറ്റവും നല്ലവനാണ് الْحَاكِمِينَ വിധികർത്താക്കളിൽ.

---

ഈ സത്യനിഷേധികളിൽനിന്നുണ്ടാകുന്ന സ്വൈരക്കേടും, അക്രമങ്ങളും തൽക്കാലം ക്ഷമാപൂർവ്വം സഹിച്ചുകൊള്ളുക. താമസിയാതെ അല്ലാഹു അവരെ സംബന്ധിച്ച് വേണ്ടുന്ന തീരുമാനവും നടപടിയും എടുക്കുവാൻ പോകുന്നുണ്ട്. അതോടെ അവരെക്കൊണ്ടുള്ള ശല്യം അവസാനിക്കും എന്ന് നബി തിരുമേനിﷺയെയും സത്യവിശ്വാസികളെയും സമാധാനിപ്പിച്ചുകൊണ്ട് അല്ലാഹു ഈ സൂറത്ത് അവസാനിപ്പിക്കുകയാണ്.

اللهم لك الحمد ولك المنة والفضل

فرغ من تسويد هذه السورة ضحى يوم الاحد ١٩ جمادى الاولى ١٣٩٧ هـ الموافق ٧٧/٥/٨ م

ومن تبييضه ضحى يوم السبت ٢١ صفر ١٣٩٩ ه الموافق ٧٩/١/٢٠ م ـ م نى

# سورة هود

# 11. സൂറത്തു ഹൂദ്

മക്കയിൽ അവതരിച്ചത് - വചനങ്ങൾ 123 - വിഭാഗം (റുകൂഉ്) 10

തൗഹീദ്, പ്രവാചകത്വം, മരണാനന്തരജീവിതം മുതലായി കഴിഞ്ഞ സൂറത്തിലെ വിഷയങ്ങൾ തന്നെയാണ് ഈ സൂറത്തിലെയും പ്രധാന വിഷയം. അതിൽ സംക്ഷിപ്തമായി പ്രസ്താവിക്കപ്പെട്ട ചില വിഷയങ്ങളും സംഭവങ്ങളും ഇതിൽ വിശദീകരിച്ചും, അതിൽ വിശദീകരിക്കപ്പെട്ട ചിലത് ഇതിൽ സംക്ഷിപ്തമായും പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. 'സൂറതുഹൂദും, അതിന്റെ സഹോദരികളായ സൂറതുകളും എന്നെ നരപ്പിച്ചു' എന്ന് നബിﷺ പറഞ്ഞതായി തിർമദീ, ത്വബ്റാനീ, ഹാകിം (റ) മുതലായവർ ഉദ്ധരിച്ച ഹദീഥുകളിൽ വന്നിരിക്കുന്നു. ക്വിയാമത്ത് നാളിലെ സ്ഥിതിഗതികളെക്കുറിച്ചും മറ്റും ശക്തമായ ഭാഷയിലുള്ള താക്കീതുകളും പരാമർശങ്ങളും അടങ്ങിയിട്ടുള്ള സൂറതുൽവാക്വിഅഃ മുതലായ ചില സൂറത്തുകളാണ് 'സഹോദരികളായ സൂറതുകൾ' കൊണ്ട് വിവക്ഷയെന്ന് പ്രസ്തുത ഹദീഥിന്റെ ചില രിവായത്തുകളിൽനിന്ന് വ്യക്തമാകുന്നു. പ്രസ്തുത സൂറത്തുകളിലെ വിഷയങ്ങളുടെ ഗൗരവം നിമിത്തം എനിക്ക് വേഗത്തിൽ നര പിടിപെട്ടുവെന്നത്രെ തിരുമേനി പറഞ്ഞതിന്റെ സാരം. 50 മുതൽ 60 കൂടിയുള്ള വചനങ്ങൾ ഹൂദ് (അ) നെയും അദ്ദേഹത്തിന്റെ ജനതയെയും സംബന്ധിച്ചാണ്. ഈ അദ്ധ്യായത്തിന് സൂറത് ഹൂദ് എന്ന നാമകരണത്തിന്റെ കാരണമതാണ്.

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ ○

**പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ തിരുനാമത്തിൽ.**

الٓر ۚ كِتَٰبٌ أُحْكِمَتْ ءَايَٰتُهُۥ ثُمَّ فُصِّلَتْ مِن لَّدُنْ حَكِيمٍ خَبِيرٍ ﴿١﴾

**﴾1﴿ 'അലിഫ്-ലാം-റാ'. ഒരു (മഹത്തായ) ഗ്രന്ഥം! അതിന്റെ 'ആയത്ത്' [സൂക്തം]കൾ ബലവത്താക്കപ്പെട്ടിരിക്കുന്നു; പിന്നെ, അത് വിശദീകരിക്കപ്പെടുകയും ചെയ്തിരിക്കുന്നു; അഗാധജ്ഞനും, സൂക്ഷ്മജ്ഞനുമായ ഒരുവന്റെ അടുക്കൽ നിന്നുള്ളതാണ് (അത്);**

﴾1﴿ الر 'അലിഫ്-ലാം-റാ' كِتَابٌ ഒരു ഗ്രന്ഥം أُحْكِمَتْ ബലവത്താക്കപ്പെട്ടിരിക്കുന്നു آيَاتُهُ അതിന്റെ ആയതുകള്‍ ثُمَّ പിന്നെ, പുറമെ فُصِّلَتْ അത് വിശദീകരിക്ക (വിസ്തരിക്ക)പ്പെട്ടിരിക്കുന്നു مِن لَّدُنْ അടുക്കല്‍നിന്ന് حَكِيمٍ ഒരു അഗാധജ്ഞന്റെ, യുക്തിമാന്റെ خَبِيرٍ സൂക്ഷ്മജ്ഞനായ.

أَلَّا تَعْبُدُوٓا۟ إِلَّا ٱللَّهَ ۚ إِنَّنِى لَكُم مِّنْهُ نَذِيرٌ وَبَشِيرٌ ﴿٢﴾

﴾2﴿ നിങ്ങള്‍ അല്ലാഹുവിനെയല്ലാതെ ആരാധിക്കരുത് എന്ന്. നിശ്ചയമായും, ഞാന്‍ നിങ്ങള്‍ക്ക് അവനില്‍ നിന്ന് ഒരു താക്കീതുകാരനും, സന്തോഷവാര്‍ത്ത അറിയിക്കുന്നവനുമാണ്;

وَأَنِ ٱسْتَغْفِرُوا۟ رَبَّكُمْ ثُمَّ تُوبُوٓا۟ إِلَيْهِ يُمَتِّعْكُم مَّتَـٰعًا حَسَنًا إِلَىٰٓ أَجَلٍ مُّسَمًّى وَيُؤْتِ كُلَّ ذِى فَضْلٍ فَضْلَهُۥ ۖ

﴾3﴿ നിങ്ങള്‍ നിങ്ങളുടെ റബ്ബിനോട് പാപമോചനം തേടുവിന്‍, പിന്നെ അവനിലേക്ക് പശ്ചാത്തപിക്കുകയും ചെയ്യുവിന്‍ എന്നും. (എന്നാല്‍) നിങ്ങളെ അവന്‍ ഒരു നിര്‍ണയിക്കപ്പെട്ട അവധിവരെ നല്ല (സുഖമായ) അനുഭവം അനുഭവിപ്പിക്കുന്നതാണ്; വല്ല ശ്രേഷ്ഠതയുമുള്ള എല്ലാവര്‍ക്കും അവ(രവ)രുടെ ശ്രേഷ്ഠത അവന്‍ (വകവെച്ചു) കൊടുക്കുകയും ചെയ്യും.

وَإِن تَوَلَّوْا۟ فَإِنِّىٓ أَخَافُ عَلَيْكُمْ عَذَابَ يَوْمٍ كَبِيرٍ ﴿٣﴾

നിങ്ങള്‍ തിരിഞ്ഞുകളയുന്നുവെങ്കില്‍, നിശ്ചയമായും ഞാന്‍ ഒരു വലിയ ദിവസത്തെ ശിക്ഷ നിങ്ങളുടെ മേല്‍ ഭയപ്പെടുകയും ചെയ്യുന്നു.

إِلَى ٱللَّهِ مَرْجِعُكُمْ ۖ وَهُوَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٤﴾

﴾4﴿ അല്ലാഹുവിങ്കലേക്കാണ് നിങ്ങളുടെ മടക്കം. അവനാകട്ടെ, എല്ലാ കാര്യത്തിനും കഴിവുള്ളവനുമാകുന്നു.

﴾2﴿ أَلَاتَعْبُدُوا നിങ്ങള്‍ ആരാധിക്കരുതെന്ന് إِلَااللَّهَ അല്ലാഹുവിനെയല്ലാതെ إِنَّنِي നിശ്ചയമായും ഞാന്‍ لَكُمْ നിങ്ങള്‍ക്ക് مِنْهُ അവനില്‍നിന്ന് نَذِيرٌ താക്കീതു(മുന്നറിയിപ്പു)കാരനാണ് وَبَشِيرٌ സന്തോഷമറിയിക്കുന്നവനുമാണ്. ﴾3﴿ وَأَنِ اسْتَغْفِرُوا നിങ്ങള്‍ പാപമോചനം തേടണമെന്നും رَبَّكُمْ നിങ്ങളുടെ റബ്ബിനോട് ثُمَّتُوبُوا പിന്നെ

നിങ്ങൾ പശ്ചാത്തപിക്കുവിൻ, മടങ്ങുവിൻ إِلَيْهِ അവനിലേക്ക് يُمَتِّعْكُم അവൻ നിങ്ങൾക്ക് അനുഭവം നൽകും, സൗഖ്യം നൽകും مَتَاعًا അനുഭവം, സൗഖ്യം حَسَنًا നല്ലതായ إِلَىٰٓ أَجَلٍ ഒരവധിവരെ مُّسَمًّى നിർണയിക്കപ്പെട്ട وَيُؤْتِ അവൻ നൽകുകയും ചെയ്യും كُلَّ ذِي فَضْلٍ ശ്രേഷ്ഠതയുള്ള എല്ലാവർക്കും فَضْلَهُۥ അവന്റെ ശ്രേഷ്ഠത وَإِن تَوَلَّوْا۟ നിങ്ങൾ തിരിഞ്ഞുകളയുന്നപക്ഷം فَإِنِّيٓ എന്നാൽ ഞാൻ أَخَافُ ഞാൻ ഭയപ്പെടുന്നു عَلَيْكُمْ നിങ്ങളുടെ മേൽ عَذَابَ ശിക്ഷയെ يَوْمٍ ഒരു ദിവസത്തെ كَبِيرٍ വലുതായ. ﴾4﴿ إِلَى ٱللَّهِ അല്ലാഹുവിലേക്കാണ് مَرْجِعُكُمْ നിങ്ങളുടെ മടക്കം, മടങ്ങിവരവ് وَهُوَ അവനാകട്ടെ عَلَىٰ كُلِّ شَىْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാകുന്നു.

---

الر പോലെയുള്ള കേവലാക്ഷരങ്ങളെപ്പറ്റി സൂറതുൽ ബക്വറഃയുടെ ആരംഭത്തിലും മറ്റും വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. ഇതൊരു മഹത്തായ ഗ്രന്ഥമാണെന്ന ആമുഖത്തോടു കൂടി ഈ വചനങ്ങളിൽ പറഞ്ഞതിന്റെ സാരം ഇങ്ങനെ വിവരിക്കാം:-

വാചകങ്ങളും, ഘടനയും, പ്രതിപാദന രീതിയുമെല്ലാം ബലവത്തായതും, കെട്ടുറപ്പു ള്ളതുമാണ് അതിലെ സൂക്തങ്ങൾ. കൂടാതെ, വിധിവിലക്കുകൾ, നിയമനിർദ്ദേശങ്ങൾ, ഉപമകൾ, ചരിത്രപാഠങ്ങൾ, ദൃഷ്ടാന്തങ്ങൾ, സന്തോഷവാർത്തകൾ, താക്കീതുകൾ എന്നി ങ്ങനെയുള്ള അതിലെ പരാമർശ വിഷയങ്ങളെല്ലാം സവിസ്തരം പ്രതിപാദിക്കപ്പെടു കയും ചെയ്തിരിക്കുന്നു. അഗാധജ്ഞനും, സൂക്ഷ്മജ്ഞനുമായ അല്ലാഹുവാണ് അത് അവതരിപ്പിച്ചിരിക്കുന്നത്. അതിന്റെ സന്ദേശങ്ങളിൽ കേന്ദ്രപ്രധാനമായി നിലകൊള്ളു ന്നത് അല്ലാഹുവിനെയല്ലാതെ ആരാധിക്കരുതെന്ന തൗഹീദാകുന്നു. രണ്ടാമതായി നില കൊള്ളുന്നത് സത്യവിശ്വാസം സ്വീകരിച്ച സൻമാർഗികൾക്ക് പുണ്യഫലങ്ങളെക്കുറിച്ച് സന്തോഷവാർത്തയും, അവിശ്വാസികളായ ദുർമാർഗികൾക്ക് ശിക്ഷയെക്കുറിച്ചുള്ള താക്കീതും നൽകുവാനായി അയക്കപ്പെട്ട ദൈവദൂതനാണ് ഞാൻ (മുഹമ്മദ് ﷺ) എന്നു ള്ളതാകുന്നു. ഈ രണ്ട് മൗലിക തത്വങ്ങളും അംഗീകരിക്കുന്നതോടൊപ്പം അതിന് മുമ്പ് ചെയ്തുപോയതും, പിന്നീട് ചെയ്തേക്കുന്നതുമായ പാപങ്ങളെക്കുറിച്ച് മാപ്പിനപേക്ഷി ക്കുകയും അവയിൽനിന്നെല്ലാം അവനോട് പശ്ചാത്തപിച്ചു മടങ്ങുകയും ചെയ്യേണ്ടതാ ണ്. ഇങ്ങനെ ചെയ്യുന്നപക്ഷം, നിങ്ങളുടെ ഈ ജീവിതം അവസാനിക്കുന്നതുവരെ അല ട്ടുകളൊന്നും കൂടാതെ നിങ്ങൾക്ക് സുഖമായി കഴിഞ്ഞുകൂടാം. അതോടുകൂടി നേർവ ഴിക്ക് ജീവിച്ചും നൻമകൾ പ്രവർത്തിച്ചുംകൊണ്ട് ശ്രേഷ്ഠമായ നിലപാട് സമ്പാദിച്ചുവെ ച്ചിട്ടുള്ള ഓരോ വ്യക്തിക്കും അവരുടെ യഥാർത്ഥ പദവി ഇരു ജീവിതത്തിലും അംഗീക രിക്കപ്പെടുകയും ചെയ്യും. നേരെമറിച്ച് ഇതൊന്നും സ്വീകരിക്കുവാൻ തയ്യാറില്ലാതെ പിൻതിരിഞ്ഞുകളയുന്നപക്ഷം, കിയാമത്തുനാളാകുന്ന ആ ഭയങ്കര ദിവസത്തിൽ നിങ്ങൾ വമ്പിച്ച ശിക്ഷക്ക് വിധേയരായിത്തീരുന്നതാണ്. എല്ലാവരും അല്ലാഹുവിലേക്കാണ് മട ങ്ങിചെല്ലുന്നതെന്ന് നിങ്ങൾ ഓർമിക്കണം. അവന് നിങ്ങളെ രണ്ടാമത് ജീവിപ്പിച്ച് നിങ്ങ ളുടെ മേൽ നടപടി എടുക്കുവാൻ ഒരു പ്രയാസവുമില്ല. അവൻ സർവ്വശക്തനാണല്ലോ.

أَلَآ إِنَّهُمْ يَثْنُونَ صُدُورَهُمْ لِيَسْتَخْفُوا۟ مِنْهُ ۚ أَلَا حِينَ

﴾5﴿ **അല്ലാ! (അറിയുക:) അവനിൽ നിന്നും തങ്ങൾ മറഞ്ഞു പോകുവാൻ വേണ്ടി അവർ തങ്ങളുടെ നെഞ്ചു കളെ തിരിച്ചുകളയുന്നു! അല്ലാ!**

يَسۡتَغۡشُونَ ثِيَابَهُمۡ يَعۡلَمُ مَا يُسِرُّونَ وَمَا يُعۡلِنُونَۚ إِنَّهُۥ عَلِيمُۢ بِذَاتِ ٱلصُّدُورِ ۝٥

**(അറിഞ്ഞേക്കുക:) അവർ തങ്ങളുടെ വസ്ത്രങ്ങൾ(കൊണ്ടു പുതച്ച്) മൂടിയിടുന്ന സമയത്ത് അവർ രഹസ്യമാക്കുന്നതും, പരസ്യമാക്കുന്നതും അവൻ അറിയുന്നു. നിശ്ചയമായും അവൻ, നെഞ്ച് [ഹൃദയം]കളിലുള്ളതിനെപ്പറ്റി അറിയുന്നവനാണ്.**

---

﴾5﴿ أَلَا അല്ലാ, അറിയുക إِنَّهُمْ നിശ്ചയമായും അവർ يَثْنُونَ അവർ മടക്കുന്നു, ചുരുട്ടുന്നു, തിരിക്കുന്നു صُدُورَهُمْ അവരുടെ നെഞ്ചുകളെ لِيَسْتَخْفُوا അവർ മറയുവാൻ വേണ്ടി مِنْهُ അവനിൽ നിന്ന്, അദ്ദേഹത്തിൽ നിന്ന് أَلَا അല്ലാ, അറിയുക حِينَ സമയത്ത്, നേരത്ത് يَسْتَغْشُونَ അവർ മൂടിയിടുന്ന (പുതപ്പിടുന്ന) ثِيَابَهُمْ അവരുടെ വസ്ത്രങ്ങളെ يَعْلَمُ അവൻ അറിയും مَايُسِرُّونَ അവർ രഹസ്യമാക്കുന്നത് وَمَايُعْلِنُونَ അവർ പരസ്യമാക്കുന്നതും إِنَّهُ നിശ്ചയമായും അവൻ عَلِيمٌ അറിയുന്നവനാണ് بِذَاتِ ഉള്ളതിനെപ്പറ്റി الصُّدُورِ നെഞ്ച് (ഹൃദയം) കളിൽ.

---

ഏതെങ്കിലും ഒരു പ്രത്യേക സംഭവത്തെ സൂചിപ്പിച്ചുകൊണ്ട് അവതരിച്ചതായിരിക്കും ഈ വചനമെന്നാണ് മനസ്സിലാകുന്നത്. الله اعلم ഒന്നിലധികം സംഭവങ്ങൾ ഇവിടെ രിവായത്ത് ചെയ്യപ്പെട്ടു കാണാം. പക്ഷേ, ഓരോന്നും ഓരോ നിലക്ക് വിമർശനവിധേയമായിട്ടാണിരിക്കുന്നത്. അതുകൊണ്ട് അവ ഉദ്ധരിച്ചു ദീർഘിപ്പിക്കേണ്ടുന്ന ആവശ്യം കാണുന്നില്ല. ആയത്തിന്റെ സാരം ചുരുക്കത്തിൽ ഇങ്ങിനെ മനസ്സിലാക്കാം:

റസൂൽ തിരുമേനി ﷺ ക്വുർആനോ മറ്റോ ജനങ്ങളെ കേൾപ്പിക്കുന്ന രംഗങ്ങളിൽ നിന്ന് അവിശ്വാസികളിൽ ചിലർ ഉപായത്തിൽ ഒളിഞ്ഞും തിരിഞ്ഞും പോകുകയും അതവഗണിക്കുകയും ചെയ്തിരിക്കുന്നു. **يثنون صدورهم** (അവർ തങ്ങളുടെ നെഞ്ചുകൾ തിരിക്കും) എന്ന പ്രയോഗത്തെ പല വ്യാഖ്യാതാക്കളും പല പ്രകാരത്തിൽ വിശദീകരിക്കാറുണ്ടെങ്കിലും അവരുടെ പ്രതിഷേധവും വെറുപ്പുമാണത് പ്രകാശിപ്പിക്കുന്നതെന്നുള്ളതിൽ സംശയമില്ല. സന്തോഷവും സ്നേഹവും തോന്നുമ്പോൾ മുഖവും നെഞ്ചും മുമ്പോട്ട് തിരിച്ചു അഭിമുഖമായിരിക്കുകയാണല്ലോ പതിവ്. അതുകൊണ്ടൊന്നും ആ അവിശ്വാസികൾ രക്ഷപ്പെടുവാൻ പോകുന്നില്ല; അവരുടെ എല്ലാ രഹസ്യപരസ്യങ്ങളും അല്ലാഹു അറിയുന്നുണ്ട്; അവർ– രാത്രിയിലോ മറ്റോ– വസ്ത്രമിട്ടു മൂടിപ്പുതച്ചു കിടക്കുമ്പോൾപോലും അവർ അല്ലാഹുവിന്റെ ദൃഷ്ടിയിൽ നിന്ന് മറഞ്ഞുപോകുന്നില്ല; അവരുടെ ഹൃദയങ്ങളിൽ ഒളിച്ചുവെച്ച വിചാരവികാരങ്ങൾ പോലും അല്ലാഹുവിന് അജ്ഞാതമല്ല എന്നൊക്കെയാണ് ഈ വചനത്തിൽ പറഞ്ഞതിന്റെ സാരം. **وَاللهُ اَعْلَم**

## ജുസ്ഉ് - 12

﴿6﴾ ഭൂമിയിലുള്ള ഒരു ജീവജന്തുവും തന്നെ, അവയുടെ ഉപജീവനം (അഥവാ ആഹാരം) അല്ലാഹുവിന്റെ മേൽ (ബാദ്ധ്യത) ഇല്ലാതെയില്ല. അവയുടെ വാസസ്ഥാനവും, അവയുടെ സൂക്ഷിപ്പ് സ്ഥാനവും അവൻ അറിയുകയും ചെയ്യുന്നു.

എല്ലാം (തന്നെ) സ്പഷ്ടമായ ഒരു (രേഖാ) ഗ്രന്ഥത്തിലുണ്ട്.

۞ وَمَا مِن دَآبَّةٍ فِى ٱلْأَرْضِ إِلَّا عَلَى ٱللَّهِ رِزْقُهَا وَيَعْلَمُ مُسْتَقَرَّهَا وَمُسْتَوْدَعَهَا ۚ

كُلٌّ فِى كِتَٰبٍ مُّبِينٍ ﴿٦﴾

---

﴿6﴾ وَمَامِنْدَابَّةٍ ഒരു ജന്തുവുമില്ല, ജീവികളിൽ നിന്ന് (ഒന്നും) ഇല്ല فِيالْأَرْضِ ഭൂമിയിൽ إِلاعَلَىاللَّهِ അല്ലാഹുവിന്റെ മേൽ ഇല്ലാതെ رِزْقُهَا അതിന്റെ (അവയുടെ) ഉപജീവനം, ആഹാരം وَيَعْلَمُ അവൻ അറിയുകയും ചെയ്യും مُسْتَقَرَّهَا അവയുടെ താവളം, വാസസ്ഥലം, തങ്ങുന്ന ഇടം وَمُسْتَوْدَعَهَا അവയുടെ സൂക്ഷിപ്പുസ്ഥാനവും كُلٌّ എല്ലാം فِي كِتَابٍ ഒരു ഗ്രന്ഥത്തിൽ (രേഖയിൽ) ഉണ്ട് مُبِينٍ സ്പഷ്ടമായ

---

ബുദ്ധികൊടുത്തു ചിന്തിക്കുന്ന ഓരോ സത്യവിശ്വാസിയെയും ഇരുത്തിചിന്തിപ്പിക്കുവാൻ പോരുന്ന ഒരു വചനമാണിത്. മനുഷ്യനടക്കം ഈ ഭൂമിയിലുള്ള എല്ലാ ജീവജന്തുക്കൾക്കും അതതിന്റെ പ്രകൃതിക്കും ആവശ്യത്തിനുമനുസരിച്ച് ഉപജീവനമാർഗം ഏർപ്പെടുത്തിക്കൊടുക്കുന്ന ബാധ്യത അല്ലാഹുവിനുണ്ട്. അതവൻ നിർവ്വഹിച്ചിട്ടുമുണ്ട്. അഥവാ ആഹാരമാർഗം ശരിപ്പെടുത്തിക്കൊണ്ടല്ലാതെ ഒരു ജീവിയെയും ഭൂമിയിൽ അല്ലാഹു സൃഷ്ടിച്ചിട്ടില്ല. ഓരോ ജീവിയുടെയും സ്ഥിരമായ സ്ഥാനം, താൽക്കാലികമായ സ്ഥാനം ഏതൊക്കെയാണെന്ന് അവന്നറിയാം. അതെ, എവിടെനിന്ന് വന്നു, എങ്ങോട്ട് പോകുന്നു, നാട്ടിലോ, കാട്ടിലോ, കരയിലോ, വെള്ളത്തിലോ, മണ്ണിന് മീതെയോ, താഴെയോ എന്നൊക്കെ അവനറിയാവുന്നതാണ്. അതെല്ലാം കണക്കിലെടുത്തുകൊണ്ട് തന്നെ അതതിന്റെ ആഹാരമാർഗങ്ങൾ ശരിപ്പെടുത്തിയിരിക്കുന്നു. ഏതെങ്കിലും ഒരു ജീവവർഗത്തിന് ആഹാരത്തിനുള്ള വക ശരിപ്പെടുത്താതെ അവൻ ഒഴിവാക്കിയിട്ടില്ല. ഏതെല്ലാം ജീവികൾ ഏതെല്ലാം തരത്തിൽ ഉണ്ടെന്നും, ഓരോന്നിന്റെയും പെരുപ്പവും വർദ്ധനവും എത്ര കണ്ടുവരുമെന്നും, ഓരോന്നിനും യോജിച്ച ആഹാരം ഏതാണ് എന്നുമൊക്കെ കൃത്യവും സൂക്ഷ്മവുമായ അറിവും രേഖയും അവന്റെ പക്കലുണ്ട്. എന്നൊക്കെ ഈ വചനത്തിൽ നിന്ന് വ്യക്തമാകുന്നു.

അപ്പോൾ, ജനപ്പെരുപ്പം നിമിത്തം ഭൂമിയിൽ ഉപജീവനമാർഗമില്ലാതെ അടുത്ത ഭാവിയിൽ മനുഷ്യൻ കഷ്ടപ്പെടുമെന്ന് കണക്കുകൾ വലിച്ചുനീട്ടിക്കൊണ്ട് മനുഷ്യജനനം തന്നെ ചുരുക്കിക്കളയുവാൻ വേണ്ടി ഇക്കാലത്ത് പൊതുവെ കാണപ്പെടുന്ന വെപ്രാളം, അല്ലാഹുവിലും, അവന്റെ വാഗ്ദാനത്തിലും, കഴിവിലുമുള്ള വിശ്വാസരാഹിത്യത്തിൽ നിന്ന് ഉൽഭവിച്ചതാണെന്ന് തീർച്ച തന്നെ. അല്ലാഹു ഈ ഭൂമിയിൽ നിക്ഷേപിച്ചുവെച്ചി

ട്ടുള്ള ആഹാരമാർഗങ്ങളെയും, പ്രകൃതിവിഭവങ്ങളെയും തേടിപ്പിടിച്ചു ഉപയോഗപ്പെടുത്തുന്നതിനുപകരം, അല്ലാഹുവിനെ കണക്കാക്കേണ്ടുന്ന പ്രകാരം കണക്കാക്കുവാൻ കൂട്ടാക്കാത്ത ശുഷ്ക്കബുദ്ധികളാൽ ആവിഷ്കരിക്കപ്പെട്ട ഒരു വിഡ്ഢിത്തമെന്നതിൽ കവിഞ്ഞ് ഒരു സത്യവിശ്വാസിക്ക് ആ സംഭവത്തെ കാണുവാൻ ഒക്കുകയില്ല. മനുഷ്യസമുദായം എണ്ണത്തിൽ വളരെ കുറവായിരിക്കുമ്പോൾ ആഹാരം എവിടെയും സുഭിക്ഷമായിരിക്കുമെന്നും, എണ്ണം വർദ്ധിച്ചുവരുംതോറും അത് കുറഞ്ഞുകൊണ്ടിരിക്കുമെന്നുമുള്ള അനുമാനം അടിയോടെ ശരിയല്ലെന്ന് ചരിത്രവും അനുഭവവും വെച്ചുകൊണ്ട് ആലോചിച്ചാൽ നിഷ്പക്ഷ ബുദ്ധികൾക്ക് മനസ്സിലാക്കുവാൻ സാധിക്കുന്നതാണ്.

അധ്വാനവും പ്രയത്നവും കൂടാതെ ഓരോരുത്തന്റെയും ആഹാരം അവന്റെ മുമ്പിൽ തയ്യാറാക്കപ്പെട്ടുകൊടുക്കുമെന്നല്ല അല്ലാഹു പറഞ്ഞതിന്റെ അർത്ഥം. അവൻ സൃഷ്ടിച്ച ജീവവർഗങ്ങൾക്കെല്ലാം അതാതിന് യോജിച്ചതും ആവശ്യമായതുമായ ആഹാരമാർഗങ്ങൾ ഈ ഭൂമിയിൽ അവൻ ഒരുക്കിവെച്ചിട്ടുണ്ട് എന്നത്രെ അർത്ഥം. മനുഷ്യന്റെ ആഹാരത്തിനുള്ള മാർഗം അന്വേഷിച്ചു തേടിപ്പിടിക്കൽ അവന്റെ കടമയാകുന്നു. മനുഷ്യർ പെരുകുംതോറും പുതിയ മാർഗങ്ങളും ചൂഷണരീതികളും കണ്ടുപിടിച്ചു ഉപയോഗപ്പെടുത്തിക്കൊണ്ടിരിക്കുന്നുണ്ട്താനും.

وَهُوَ ٱلَّذِى خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ فِى سِتَّةِ أَيَّامٍ وَكَانَ عَرْشُهُۥ عَلَى ٱلْمَآءِ لِيَبْلُوَكُمْ أَيُّكُمْ أَحْسَنُ عَمَلًا ۗ وَلَئِن قُلْتَ إِنَّكُم مَّبْعُوثُونَ مِنۢ بَعْدِ ٱلْمَوْتِ لَيَقُولَنَّ ٱلَّذِينَ كَفَرُوٓا۟ إِنْ هَٰذَآ إِلَّا سِحْرٌ مُّبِينٌ ﴿٧﴾

**《7》 അവൻ തന്നെയാണ് ആകാശങ്ങളെയും ഭൂമിയെയും ആറ് ദിവസങ്ങളിലായി സൃഷ്ടിച്ചവനും; അവന്റെ 'അർശ്' [സിംഹാസനം] വെള്ളത്തിൻമേലായിരുന്നു- നിങ്ങളിൽ ആരാണ് കർമങ്ങളിൽ കൂടുതൽ നല്ലവനെന്ന് നിങ്ങളെ പരീക്ഷിക്കുവാൻ വേണ്ടി.**

**(നബിയേ) 'മരണത്തിനുശേഷം, നിങ്ങൾ (വീണ്ടും) എഴുന്നേൽപിക്കപ്പെടുന്നവരാണ്' എന്ന് നീ പറഞ്ഞു പോയെങ്കിൽ, നിശ്ചയമായും (ആ) അവിശ്വസിച്ചവർ പറയും: 'ഇതൊരു സ്പഷ്ടമായ ജാലവിദ്യയല്ലാതെ (മറ്റൊന്നും) അല്ല' എന്ന്!**

وَلَئِنْ أَخَّرْنَا عَنْهُمُ ٱلْعَذَابَ إِلَىٰٓ أُمَّةٍ مَّعْدُودَةٍ لَّيَقُولُنَّ مَا يَحْبِسُهُۥٓ ۗ

**《8》 ഒരു എണ്ണപ്പെട്ട [നിർണയിക്കപ്പെട്ട] കാലയളവ് വരെ അവരിൽനിന്ന് നാം ശിക്ഷ പിന്തിച്ചുവെച്ചുവെങ്കിലാകട്ടെ, അവർ പറയുക തന്നെ ചെയ്യും: 'എന്താണതിനെ തടഞ്ഞുവെക്കുന്നത്?!'**

أَلَا يَوْمَ يَأْتِيهِمْ لَيْسَ مَصْرُوفًا عَنْهُمْ وَحَاقَ بِهِم مَّا كَانُوا۟ بِهِۦ يَسْتَهْزِءُونَ ﴿٨﴾

**അല്ലാ! (അറിയുക:) അതവർക്ക് വന്നെത്തുന്ന ദിവസം, അത് അവരിൽ നിന്ന് തിരിച്ചുവിടപ്പെടുന്നതല്ല; അവർ യാതൊന്നിനെപ്പറ്റി പരിഹസിച്ചു (പറ ഞ്ഞു) കൊണ്ടിരിക്കുന്നുവോ അത് അവരിൽ വന്നനുഭവപ്പെടുകയും ചെയ്യും.**

---

﴾7﴿ وَهُوَ الَّذِي അവൻ തന്നെ യാതൊരുവനും, അവൻ യാതൊരുവനുമത്രെ خَلَقَ അവൻ സൃഷ്ടിച്ചു السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضَ ഭൂമിയെയും فِي سِتَّةِ ആറിൽ أَيَّامٍ നാളുകൾ, ദിവസങ്ങൾ (ഘട്ടങ്ങൾ) وَكَانَ ആയിരുന്നു عَرْشُهُ അവന്റെ സിംഹാസനം عَلَى الْمَاءِ വെള്ളത്തിൻമേൽ لِيَبْلُوَكُمْ നിങ്ങളെ അവൻ പരീക്ഷിക്കു വാൻവേണ്ടി أَيُّكُمْ നിങ്ങളിൽ ഏതാൾ (ആര്) أَحْسَنُ അധികം നല്ലവൻ (എന്ന്) عَمَلًا പ്രവൃത്തിയിൽ, കർമത്തിൽ وَلَئِن قُلْتَ നീ പറഞ്ഞുവെങ്കിൽ إِنَّكُم നിശ്ചയ മായും നിങ്ങൾ مَبْعُوثُونَ എഴുന്നേൽപ്പിക്കപ്പെടുന്നവരാണ് مِن بَعْدِ ശേഷം الْمَوْتِ മരണത്തിന്റെ لَيَقُولَنَّ നിശ്ചയമായും പറയും الَّذِينَ كَفَرُوا അവിശ്വസിച്ചവർ إِنْ هَٰذَا ഇതല്ല إِلَّا سِحْرٌ ജാലവിദ്യ (ആഭിചാരം) അല്ലാതെ مُبِينٌ സ്പഷ്ടമായ. ﴾8﴿ وَلَئِنْ أَخَّرْنَا നാം പിന്തിച്ചുവെങ്കിൽ عَنْهُمُ അവരിൽനിന്ന് الْعَذَابَ ശിക്ഷയെ إِلَىٰ أُمَّةٍ ഒരു കാലയള വുവരെ مَّعْدُودَةٍ എണ്ണപ്പെട്ട, നിർണയിക്കപ്പെട്ട لَّيَقُولُنَّ അവർ പറയുക തന്നെ ചെയ്യും مَا يَحْبِسُهُ അതിനെ തടഞ്ഞുവെക്കുന്നതെന്ത് أَلَا അല്ലാ, അറിയുക يَوْمَ ഒരു ദിവസം يَأْتِيهِمْ അതവർക്ക് വരുന്ന لَيْسَ അതല്ല مَصْرُوفًا തിരിച്ചുവിടപ്പെടുന്നത് عَنْهُمْ അവ രിൽനിന്ന് وَحَاقَ ഇറങ്ങിവരുക (അനുഭവപ്പെടുക)യും ചെയ്യും بِهِم അവരിൽ مَا كَانُوا അവരായിരുന്ന യാതൊന്ന് بِهِ അതിനെപ്പറ്റി يَسْتَهْزِئُونَ അവർ പരിഹസിക്കും

---

എല്ലാ ജീവവസ്തുക്കളുടെയും അന്നദാതാവ് അല്ലാഹുവാണെന്ന് കഴിഞ്ഞ വചന ത്തിൽ പ്രസ്താവിച്ചശേഷം, എല്ലാ വസ്തുക്കളുടെയും സ്രഷ്ടാവും, അധിപതിയും അവൻ തന്നെയാണെന്നും, മനുഷ്യരെ സൃഷ്ടിച്ചതിന്റെ ലക്ഷ്യമെന്താണെന്നും പ്രസ്താ വിക്കുന്നു. ആകാശഭൂമികളെ ആറ് ദിവസങ്ങളിലായിട്ടാണ് സൃഷ്ടിച്ചിരിക്കുന്നത് എന്ന് പറഞ്ഞതിന്റെ താൽപര്യത്തെപ്പറ്റിയും, അല്ലാഹുവിന്റെ 'അർശി'നെ (സിംഹാസനത്തെ) പ്പറ്റിയും അഅ്റാഫ്: 54 ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട്. കൂടാതെ, സജദഃ, ഫുർഖാൻ മുതലായ സൂറതുകളിലും ഏറെക്കുറെ വിവരണം കാണാം. അവിടങ്ങളി ലൊന്നും പ്രസ്താവിക്കപ്പെട്ടിട്ടില്ലാത്ത ഒരു വിഷയം ഈ വചനത്തിൽ അല്ലാഹു പ്രസ്താ വിച്ചിരിക്കുന്നു. وَكَانَ عَرْشُهُ عَلَى الْمَاءِ (അവന്റെ അർശ് വെള്ളത്തിലായിരുന്നു) എന്നത്രെ അത്. അതിനെപ്പറ്റിയാണ് ഇവിടെ പ്രത്യേകമൊന്ന് ആലോചിക്കുവാനുള്ളത്.

ഇമാം അഹ്മദ്, ബുഖാരി, മുസ്ലിം (റ) മുതലായവർ രേഖപ്പെടുത്തിയ ചില ഹദീഥു കളിൽ നബിﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'എല്ലാ വസ്തുക്കളുടെയും മുമ്പ് അല്ലാഹു

ഉണ്ടായിരുന്നു. അവന്റെ 'അർശ്' വെള്ളത്തിന്മേലായിരുന്നു. 'ദിക്റി'ൽ (പ്രമാണരേഖയിൽ) അവൻ എല്ലാം എഴുതുക (രേഖപ്പെടുത്തുക)യും ചെയ്തു. പിന്നീടവൻ ആകാശങ്ങളെയും ഭൂമിയെയും സൃഷ്ടിച്ചു'. ഈ അർത്ഥത്തിലുള്ള ഹദീഥുകളും രിവായത്തുകളും പലതും വേറെയും കാണാം. ആകാശഭൂമികളെ സൃഷ്ടിക്കുകയും, അവ രൂപം കൊള്ളുകയും ചെയ്യുന്നതിന്റെ മുമ്പത്തെ അവസ്ഥയെക്കുറിച്ചാണ് وَ كَانَ عَرْشُهُ عَلَى الْمَاءِ (അവന്റെ അർശ് വെള്ളത്തിൻമേലായിരുന്നു) എന്ന് പറഞ്ഞതെന്ന് അല്ലാഹു പറഞ്ഞ വാചകത്തിൽനിന്നും, നബിﷺയുടെ ഈ പ്രസ്താവനയിൽ നിന്നും സ്പഷ്ടമാകുന്നു. എന്നിരിക്കെ, 'വെള്ളം' (الْمَاءِ) കൊണ്ട് ഇവിടെ വിവക്ഷ നമുക്ക് സുപരിചിതമായ അർത്ഥത്തിലുള്ള വെള്ളമായിരിക്കുവാൻ തരമില്ല. ഏതായാലും വെള്ളം (الْمَاءِ) എന്ന് പറയാവുന്ന ഒരു വസ്തു ആകാശഭൂമികളെ സൃഷ്ടിക്കുന്നതിനുമുമ്പ് തന്നെ ഉണ്ടായിരുന്നുവെന്ന് തീർച്ചതന്നെ. ശാസ്ത്രീയ നിരീക്ഷണങ്ങൾക്ക് അത് വേണ്ടതുപോലെ വ്യക്തമാക്കുവാൻ കഴിഞ്ഞിട്ടില്ല എന്നതുകൊണ്ട് ആ വാസ്തവത്തിന് ദോഷമൊന്നുമില്ല. നമുക്ക് അറിയാത്തതിനെപ്പറ്റി 'അല്ലാഹുവിനറിയാം' എന്ന് സമാധാനിക്കുവാനേ നമുക്ക് നിവൃത്തിയുള്ളൂ. അത് നമ്മുടെ കടമയുമാണ്.

ജീവികൾക്ക് ആഹാരമാർഗങ്ങൾ ഏർപ്പെടുത്തിയതും, എല്ലാ വസ്തുക്കളെയും സൃഷ്ടിച്ചതും അല്ലാഹുവാണെന്ന് ഓർമിപ്പിച്ചതിനെ തുടർന്ന് لِيَبْلُوَكُمْ أَيُّكُمْ أَحْسَنُ عَمَلًا (നിങ്ങളിൽ ആരാണ് കൂടുതൽ നല്ല കർമം ചെയ്യുന്നവരെന്ന് നിങ്ങളെ പരീക്ഷിക്കുവാൻ വേണ്ടി) എന്ന് അല്ലാഹു പ്രസ്താവിക്കുന്നു. ഇവിടെ ഒരു സംഗതി മനസ്സിരുത്തേണ്ടതുണ്ട്. അല്ലാഹുവാണ് ലോകസ്രഷ്ടാവും, നിയന്താവുമെന്ന് ക്വുർആനിൽ അല്ലാഹു ഇടക്കിടെ ഓർമപ്പെടുത്തിക്കൊണ്ടിരിക്കാറുണ്ട്. ഇതിന്റെ ആവശ്യം കേവലം ചരിത്രം പഠിപ്പിക്കലോ, ശാസ്ത്രം വിവരിക്കലോ അല്ല. അവൻ മാത്രമാണ് ഇലാഹും, റബ്ബും (ആരാധ്യനും, രക്ഷിതാവും) എന്നും, അവനെ ആരാധിച്ചും അനുസരിച്ചും ജീവിക്കുവാൻ ബാധ്യസ്ഥരാണ് അവന്റെ സൃഷ്ടികൾ എന്നും ബുദ്ധിജീവികളെ ഓർമിപ്പിക്കുകയാണതിന്റെ ഉദ്ദേശ്യം. അതിലേക്കാണ് മേൽ പ്രസ്താവനകളോട് ബന്ധപ്പെടുത്തിക്കൊണ്ട് നിങ്ങളെ പരീക്ഷിക്കുവാൻവേണ്ടി എന്ന വാക്യം വിരൽചൂണ്ടുന്നത്. ഓരോരുത്തനും എന്ത് പ്രവർത്തിക്കുമെന്ന് അല്ലാഹുവിന് കണ്ടു മനസ്സിലാക്കുവാൻ വേണ്ടിയല്ല ഈ പരീക്ഷണം. കാരണം, അതവന് മുമ്പേ അറിയുന്നതാണ്. ഓരോരുത്തന്റെയും പ്രവർത്തനം അനുഭവത്തിൽ വരുത്തുമാറാക്കി അത് രേഖപ്പെടുത്തുകയും, തദടിസ്ഥാനത്തിൽ അവർക്ക് പ്രതിഫലം നൽകുകയുമാണ് പരീക്ഷണത്തിന്റെ ലക്ഷ്യം. പ്രതിഫലനടപടിയാകട്ടെ, മരണാനന്തരം പരലോകത്ത് വെച്ചാണ്താനും. അതുകൊണ്ട് അതിനെ നിഷേധിക്കുന്നവരെപ്പറ്റിയാണ് അടുത്ത വാക്യങ്ങളിൽ പ്രസ്താവിക്കുന്നത്.

പരലോക നിഷേധികളെപ്പറ്റി പറഞ്ഞതിന്റെ സാരം ഇങ്ങനെ പറയാം: സ്രഷ്ടാവും രക്ഷിതാവും അന്നദാതാവുമൊക്കെ അല്ലാഹുവാണെന്ന് സമ്മതിച്ചാൽ തന്നെയും മരണാനന്തര ജീവിതത്തെയും, പ്രതിഫലനടപടിയെയും അവർ സമ്മതിക്കുവാൻ ഒരുക്കമില്ല. അതിനെപ്പറ്റി പറയുമ്പോൾ, ഇതൊക്കെ തനി ജാലവിദ്യയാണ്– അല്ലെങ്കിൽ– ആഭി

ചാരമാണ്- ഞങ്ങളെ കബളിപ്പിക്കുവാനുള്ള ഉപായമാണ്- എന്നിങ്ങനെ പറഞ്ഞു തള്ളിക്കളയുകയാണവർ ചെയ്യുന്നത്. തൽക്കാലം ആ നിഷേധത്തിന്റെ പേരിൽ അവർക്ക് ശിക്ഷയൊന്നും നൽകാതെ കുറച്ച് കാലം വരെ അവർക്ക് ഒഴിവ് കൊടുത്താൽ, അപ്പോഴും തന്നെ അവർ പരിഹാസവും നിഷേധവും തുടരുകയാണ് ചെയ്യുക. നബി ﷺ താക്കീത് ചെയ്യുന്ന ആ ശിക്ഷ എന്താണ് എനിയും ഉണ്ടാവാത്തത്? അങ്ങനെ ഒന്നുണ്ടെങ്കിൽ അത് കാണേണ്ടതല്ലേ? എന്നൊക്കെയായിരിക്കും അവർ പറയുക. ഈ പരിഹാസവും നിഷേധവും അങ്ങ് മാറ്റിവെക്കുകയാണവർക്ക് നല്ലത്. ആ ശിക്ഷ ഒരിക്കൽ അവർ അനുഭവിക്കേണ്ടി വരുകതന്നെ ചെയ്യും. അത് വന്നുകഴിഞ്ഞാൽ, പിന്നെ അതുതട്ടിനീക്കുവാനോ, അതിൽ നിന്ന് ഒഴിവാകുവാനോ സാധ്യമാകുന്നതല്ല.

أُمَّة (ഉമ്മത്ത്) എന്ന വാക്കിനാണ് ഇവിടെ 'കാലയളവ്' എന്ന് നാം അർത്ഥം കല്പിച്ചത്. 'സമുദായം' അഥവാ ഏതെങ്കിലും ഒരു പ്രത്യേകമാർഗത്തിലും സമ്പ്രദായത്തിലും യോജിക്കുന്ന സമൂഹം എന്ന അർത്ഥത്തിലാണത് സാധാരണയായി ഉപയോഗിക്കപ്പെടാറുള്ളത്. വേറെ പല അർത്ഥങ്ങളിലും അത് ഉപയോഗിക്കാറുണ്ട്. ക്വുർആനിൽ തന്നെയും അതിന് താഴെ പറയുന്നതുപോലുള്ള ഉദാഹരണങ്ങൾ കാണാം:- കാലയളവ് എന്ന അർത്ഥത്തിൽ ഇവിടെയെന്നപോലെ സൂ: യൂസുഫ് 45 ലും,മാതൃകാനേതാവ് ( **الامام المقتدى** ) എന്ന അർത്ഥത്തിൽ നഹ്ൽ 120 ലും, മതവും നടപടിമാർഗവും (**الدِين وَالملة**) എന്നീ അർത്ഥങ്ങളിൽ സുഖ്റുഫ് 23 ലും, ഒരു സംഘം ആളുകൾ ( **جَمَاعَة** ) എന്ന അർത്ഥത്തിൽ ക്വസ്വസ് 23 ലും, ഒരു വിഭാഗം ആളുകൾ ( **طَائِفَة** ) എന്ന അർത്ഥത്തിൽ അഅ്റാഫ് 159 ലും ഉപയോഗിച്ചു കാണാം. നബിമാരുടെ സമുദായങ്ങളെപ്പറ്റി ആ വാക്ക് ഉപയോഗിക്കുമ്പോൾ, അവർ ഏതൊരു ജനതയിലേക്ക് റസൂലായി അയക്കപ്പെട്ടിരിക്കുന്നുവോ അവരെ ( **أُمة الدَعْوَة** ) ഉദ്ദേശിച്ചും, അവരുടെ ദൗത്യം സ്വീകരിച്ച ജനങ്ങളെ ( **أمة الاجابة** ) മാത്രം ഉദ്ദേശിച്ചും അത് ഉപയോഗിക്കാറുണ്ട്. ഒന്നാമത്തെ അർത്ഥത്തിൽ യൂനുസ് 47 ലും, രണ്ടാമത്തെ അർത്ഥത്തിൽ ആലുഇംറാൻ 110 ലും ഉപയോഗിച്ചിരിക്കുന്നു. അതത് സ്ഥലങ്ങളുടെ സന്ദർഭം കൊണ്ട് ഈ അർത്ഥവ്യത്യാസങ്ങൾ മനസ്സിലാക്കുവാൻ കഴിയുന്നതാണ്.

## വിഭാഗം- 2

وَلَئِنْ أَذَقْنَا ٱلْإِنسَـٰنَ مِنَّا رَحْمَةً ثُمَّ نَزَعْنَـٰهَا مِنْهُ إِنَّهُۥ لَيَـُٔوسٌ كَفُورٌ ﴿٩﴾

﴿9﴾ **നമ്മുടെ പക്കൽനിന്ന് വല്ല കാരുണ്യത്തെയും നാം മനുഷ്യന് ആസ്വദിപ്പിക്കുകയും, പിന്നീടതിനെ അവനിൽ നിന്ന് നാം നീക്കുകയും ചെയ്തുവെങ്കിൽ, നിശ്ചയമായും അവൻ, വളരെ നിരാശനും, നന്ദികെട്ടവനുമായിരിക്കും.**

وَلَئِنْ أَذَقْنَٰهُ نَعْمَآءَ بَعْدَ ضَرَّآءَ مَسَّتْهُ لَيَقُولَنَّ ذَهَبَ ٱلسَّيِّـَٔاتُ عَنِّيٓ ۚ إِنَّهُۥ لَفَرِحٌ فَخُورٌ ﴿١٠﴾

**﴾10﴿ അവനെ ബാധിച്ച ഒരു ദുരിതത്തിന് ശേഷം, അവന് നാം ഒരനുഗ്രഹം ആസ്വദിപ്പിച്ചുവെങ്കിലാകട്ടെ, അവൻ നിശ്ചയമായും പറയും: 'എന്നിൽനിന്ന് തിൻമകൾ പോയി(ക്കഴിഞ്ഞു)!' (അതെ,) നിശ്ചയമായും അവൻ, ആഹ്ളാദഭരിതനും, അഹങ്കാരിയുമായിരിക്കും;**

إِلَّا ٱلَّذِينَ صَبَرُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ أُو۟لَٰٓئِكَ لَهُم مَّغْفِرَةٌ وَأَجْرٌ كَبِيرٌ ﴿١١﴾

**﴾11﴿ ക്ഷമിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരൊഴികെ. അക്കൂട്ടർ– അവർക്ക് പാപമോചനവും, വലുതായ പ്രതിഫലവും ഉണ്ടായിരിക്കും.**

---

﴾9﴿ وَلَئِنْ أَذَقْنَا നാം ആസ്വദി(അനുഭവി)പ്പിച്ചുവെങ്കിൽ الْإِنْسَانَ മനുഷ്യന്, മനുഷ്യനെ مِنَّا നമ്മുടെ പക്കൽ നിന്ന്, നമ്മുടെ വകയായി رَحْمَةً ഒരു കാരുണ്യം, വല്ല കരുണയും ثُمَّ പിന്നീട് نَزَعْنَاهَا അതിനെ നാം നീക്കം ചെയ്തു مِنْهُ അവനിൽനിന്ന് إِنَّهُ നിശ്ചയമായും അവൻ لَيَئُوسٌ (വളരെ) നിരാശൻ (തന്നെ) ആയിരിക്കും كَفُورٌ നന്ദികെട്ട, നന്ദികെട്ടവൻ ആയിരിക്കും ﴾10﴿ وَلَئِنْ أَذَقْنَاهُ നാം അവന് ആസ്വദിപ്പിച്ചുവെങ്കിൽ نَعْمَاءَ ഒരു അനുഗ്രഹം, സുഖസന്തോഷം بَعْدَ ضَرَّاءَ ഒരു കഷ്ടപ്പാടിന് (ദുരന്തത്തിന്) ശേഷം مَسَّتْهُ അവനെ ബാധിച്ചതായ لَيَقُولَنَّ നിശ്ചയമായും അവൻ പറയും ذَهَبَ പോയി (കഴിഞ്ഞുപോയി) السَّيِّئَاتُ തിൻമകൾ عَنِّي എന്നിൽനിന്ന് إِنَّهُ നിശ്ചയമായും അവൻ لَفَرِحٌ ആഹ്ളാദ (സന്തോഷ) ഭരിതൻ തന്നെയായിരിക്കും فَخُورٌ അഹങ്കാരി (ദുരഭിമാനി)യായിരിക്കും. ﴾11﴿ إِلَّا الَّذِينَ യാതൊരുവരൊഴികെ صَبَرُوا അവർ ക്ഷമിച്ചു وَعَمِلُوا അവർ പ്രവർത്തിക്കുകയും ചെയ്തു الصَّالِحَاتِ സൽക്കർമങ്ങൾ أُولَئِكَ അക്കൂട്ടർ لَهُمْ അവർക്കുണ്ട് مَغْفِرَةٌ പാപമോചനം وَأَجْرٌ പ്രതിഫലവും كَبِيرٌ വലിയ, വമ്പിച്ച

---

മനുഷ്യന്റെ പൊതുവെയുള്ള ചില ദുഃസ്വഭാവങ്ങളെയാണ് അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. സുഖത്തിലും, സന്തോഷത്തിലും കഴിഞ്ഞുകൂടുന്നതിനിടക്ക് വല്ല കഷ്ടതയോ, ബുദ്ധിമുട്ടോ നേരിടുമ്പോഴേക്കും ഭാവിയെക്കുറിച്ച് നിരാശയും, മുമ്പ് ലഭിച്ചിരുന്ന സുഖസൗകര്യങ്ങളെക്കുറിച്ച് നന്ദികേടും പ്രകടമാക്കുക. നേരെമറിച്ച് ബുദ്ധിമുട്ടിലും വിഷമത്തിലും കഴിഞ്ഞുകൂടിക്കൊണ്ടിരിക്കെ വല്ല അനുഗ്രഹവും സിദ്ധിക്കുമ്പോൾ അതിൽ മതിമറന്ന് ആഹ്ളാദിക്കുകയും, അഹങ്കാരവും ദുരഭിമാനവും പ്രകടിപ്പിക്കുകയും ചെയ്യുക. ക്ഷമാശീലരും സൽക്കർമികളുമായ ആളുകൾ മാത്രമേ ഈ ദുർഗുണങ്ങൾ തീണ്ടാത്തവരായി ഉണ്ടായിരിക്കുകയുള്ളൂവെന്നും അല്ലാഹു ചൂണ്ടിക്കാട്ടുന്നു.

ഒരു നബി വചനം ഇവിടെ സ്മരണീയമാകുന്നു. തിരുമേനി പറയുന്നു: 'സത്യവിശ്വാസിയുടെ കാര്യം അൽഭുതംതന്നെ. അവന്റെ കാര്യങ്ങളെല്ലാം അവന് ഗുണകരമായിരിക്കും. അവന്നൊര് സന്തോഷം ബാധിച്ചാൽ അവൻ നന്ദി കാണിക്കും. അപ്പോൾ, അതവന് ഗുണമായിത്തീരുന്നു. അവന്നൊരു ദുരിതം ബാധിച്ചാൽ അവൻ ക്ഷമ കാണിക്കുകയും ചെയ്യും. അപ്പോൾ അതും അവന് ഗുണമായിത്തീരുന്നു. ഇത് സത്യവിശ്വാസികൾക്കല്ലാതെ മറ്റാർക്കും ഇല്ലാത്തതാണ്.' (ബു ; മു)

فَلَعَلَّكَ تَارِكٌۢ بَعۡضَ مَا يُوحَىٰٓ إِلَيۡكَ وَضَآئِقُۢ بِهِۦ صَدۡرُكَ أَن يَقُولُواْ لَوۡلَآ أُنزِلَ عَلَيۡهِ كَنزٌ أَوۡ جَآءَ مَعَهُۥ مَلَكٌۚ إِنَّمَآ أَنتَ نَذِيرٞۚ

**﴾12﴿ (നബിയേ) നിനക്ക് 'വഹ്‌യ്' [ദിവ്യസന്ദേശം] നൽകപ്പെടുന്നതിൽ ചിലത് നീ ഉപേക്ഷിക്കുന്നവനും, അത് മൂലം നിന്റെ നെഞ്ച് [ഹൃദയം] ഇടുങ്ങിയവനുമായേക്കും! [അങ്ങനെ ഉണ്ടാവരുത്] 'ഇയാളുടെ [നബിയുടെ]മേൽ വല്ല നിക്ഷേപവും ഇറക്കപ്പെടുകയോ, ഇയാളുടെ കൂടെ വല്ല മലക്ക് വരുകയോ ചെയ്യാത്തതെന്താണ്' എന്ന് അവർ പറയുന്നതിനാൽ! നിശ്ചയമായും, നീ ഒരു താക്കീതുകാരൻ മാത്രമാകുന്നു.**

وَٱللَّهُ عَلَىٰ كُلِّ شَيۡءٖ وَكِيلٌ ﴿١٢﴾

**അല്ലാഹുവാകട്ടെ, എല്ലാ കാര്യത്തിലും (അധികാരം) ഏറ്റെടുത്തവനുമാകുന്നു.**

---

﴾12﴿ فَلَعَلَّكَ എന്നാൽ (ഒരുപക്ഷേ) നീ ആയേക്കാം (ആയേക്കുമോ) تَارِكٌ ഉപേക്ഷിക്കുന്ന (വിട്ടുകളയുന്ന)വൻ بَعْضَ ചിലതിനെ مَا يُوحَى വഹ്‌യ് നൽകപ്പെടുന്നതിൽ إِلَيْكَ നിനക്ക്, നിന്നിലേക്ക് وَضَائِقٌ بِهِ അതുമൂലം ഇടുങ്ങി (ഞെരുങ്ങി)യവനും صَدْرُكَ നിന്റെ നെഞ്ച് (ഹൃദയം) أَن يَقُولُوا അവർ പറയുന്നതിനാൽ لَوْلَا أُنزِلَ ഇറക്കപ്പെടാത്തതെന്ത്, ഇറക്കപ്പെട്ടുകൂടെ عَلَيْهِ അയാളുടെമേൽ, ഇയാൾക്ക് كَنزٌ വല്ല നിക്ഷേപവും, ഒരുനിധി أَوْ جَاءَ അല്ലെങ്കിൽ വരുക مَعَهُ അയാളുടെ (ഇയാളുടെ) കൂടെ, ഒപ്പം مَلَكٌ വല്ല മലക്കും, ഒരു മലക്ക് إِنَّمَا أَنتَ നിശ്ചയമായും നീ (മാത്രം- തന്നെ) نَذِيرٌ ഒരു താക്കീതുകാരൻ (മാത്രം-തന്നെ) وَاللَّهُ അല്ലാഹുവാകട്ടെ عَلَىٰ كُلِّ شَيْءٍ എല്ലാ കാര്യത്തിലും, എല്ലാ വസ്തുവിൻമേലും وَكِيلٌ അധികാരം- ഉത്തരവാദം- കാവൽ) ഏറ്റെടുത്തവനാണ്, ഏൽപിക്കപ്പെട്ടവനാണ്.

---

മുശ്‌രിക്കുകൾ നിഷേധത്തിൽ ശഠിച്ചു നിൽക്കുകയും, പരിഹാസ വാക്കുകളും ദുഷ്തർക്കങ്ങളും പറഞ്ഞുകൊണ്ടിരിക്കുകയും ചെയ്യുന്നതിൽ നബിﷺക്ക് വളരെ മനോവേദനയുണ്ടായിരുന്നു. وَلَقَدْ نَعْلَمُ أَنَّكَ يَضِيقُ صَدْرُكَ (അവർ പറഞ്ഞുവരുന്നത് നിമിത്തം

നിന്റെ നെഞ്ച്-ഹൃദയം-ഇടുങ്ങിപ്പോകുന്നുവെന്ന് നാം അറിയുകതന്നെ ചെയ്യുന്നുണ്ട്. 15 : 97) ഇയാൾ ഒരു ദൈവദൂതനാണെങ്കിൽ എന്തുകൊണ്ട് അയാൾക്ക് വല്ല നിക്ഷേപവും ഇറക്കപ്പെടുന്നില്ല? അല്ലെങ്കിൽ അവനെ സത്യപ്പെടുത്തുമാറ് വല്ല മലക്കുകളും എന്തുകൊണ്ട് അവനോടൊപ്പം അയക്കപ്പെടുന്നില്ല? എന്നും മറ്റുമുള്ള പല കുതർക്കങ്ങളും നടത്തുക അവരുടെ പതിവായിരുന്നു. ഇതുപോലെ വേറെയും പല തർക്കങ്ങളും അവർ ഉന്നയിച്ചിരുന്നതായി ഫുർകാൻ 7,8 ; ഇസ്റാഉ്: 90-93 മുതലായ സ്ഥലങ്ങളിൽ കാണാവുന്നതാണ്. അവരുടെ ഇത്തരം വാക്കുകൾ കാരണം നബിﷺയുടെ മനസ്സ് വേദനിക്കുകയോ, അവിടുന്ന് പ്രബോധനത്തിൽ വല്ല അയവോ വിട്ടുവീഴ്ചയോ വരുത്തുകയോ ചെയ്യരുത്. ഭവിഷ്യത്തുകളെപ്പറ്റി താക്കീത് നൽകുക മാത്രമേ നബിﷺക്ക് കടമയുള്ളൂ. അത് ചെയ്താൽ മതി. അതിനപ്പുറമുള്ള കാര്യങ്ങളെല്ലാം അല്ലാഹു ആയിക്കൊള്ളും. സകലകാര്യത്തിന്റെയും മുഴുവൻ അധികാരം ഏറ്റെടുത്തിട്ടുള്ളവൻ അല്ലാഹുവാണ്. എന്ന് നബിﷺയെ അല്ലാഹു സമാധാനിപ്പിക്കുകയാണ്:

أَمْ يَقُولُونَ ٱفْتَرَىٰهُ ۖ قُلْ فَأْتُوا۟ بِعَشْرِ سُوَرٍ مِّثْلِهِۦ مُفْتَرَيَـٰتٍ وَٱدْعُوا۟ مَنِ ٱسْتَطَعْتُم مِّن دُونِ ٱللَّهِ إِن كُنتُمْ صَـٰدِقِينَ ﴿١٣﴾

**﴾13﴿ അതല്ല, അവർ പറയുന്നുവോ: 'അവൻ ഇത് കെട്ടിച്ചമച്ചിരിക്കയാണ്' എന്ന്?! നീ പറയുക: 'എന്നാൽ ഇതുപോലെയുള്ള കെട്ടിച്ചമച്ചുണ്ടാക്കപ്പെട്ട ഒരു പത്ത് 'സൂറത്ത്' [അദ്ധ്യായം]കൾ നിങ്ങൾ കൊണ്ടുവരുവിൻ; അല്ലാഹുവിന് പുറമെ, നിങ്ങൾക്ക് സാധ്യമായവരെ(യെല്ലാം) നിങ്ങൾ (സഹായത്തിന്) വിളിച്ചുകൊള്ളുവിൻ, നിങ്ങൾ സത്യം പറയുന്നവരാണെങ്കിൽ! [അതൊന്ന് കാണാമല്ലോ!]**

فَإِلَّمْ يَسْتَجِيبُوا۟ لَكُمْ فَٱعْلَمُوٓا۟ أَنَّمَآ أُنزِلَ بِعِلْمِ ٱللَّهِ وَأَن لَّآ إِلَـٰهَ إِلَّا هُوَ ۖ فَهَلْ أَنتُم مُّسْلِمُونَ ﴿١٤﴾

**﴾14﴿ എന്നിട്ട് അവർ [നിങ്ങളെ വിളിക്കുന്നവർ] നിങ്ങൾക്ക് ഉത്തരം നൽകിയില്ലെങ്കിൽ നിങ്ങൾ അറിഞ്ഞുകൊള്ളണം: അല്ലാഹുവിന്റെ അറിവോടെ മാത്രമാണത് അവതരിപ്പിക്കപ്പെട്ടിരിക്കുന്നതെന്നും, അവനല്ലാതെ ആരാധ്യനേ ഇല്ലെന്നും ! അപ്പോൾ, നിങ്ങൾ അല്ലാഹുവിന് കീഴൊതുങ്ങുന്നവർ ആയിരിക്കുമോ?!'**

---

﴾13﴿ أَمْ يَقُولُونَ അതല്ല (ഒരുപക്ഷേ) അവർ പറയുന്നുവോ افْتَرَاهُ അവൻ (ഇവൻ) അത് (ഇത്) കെട്ടിയുണ്ടാക്കിയെന്ന് قُلْ നീ പറയുക فَأْتُوا എന്നാൽ നിങ്ങൾ വരുവിൻ بِعَشْرِ പത്തുകൊണ്ട് سُوَرٍ സൂറത്ത് (അദ്ധ്യായം) കൾ مِثْلِهِ അത് (ഇതു)

പോലെയുള്ള مُفْتَرَيَاتٍ കെട്ടിച്ചമക്കപ്പെട്ട وَادْعُوا നിങ്ങൾ വിളിക്കുകയും ചെയ്യുവിൻ مَنِ اسْتَطَعْتُمْ നിങ്ങൾക്ക് സാധ്യമായവരെ مِنْ دُونِ കൂടാതെ, പുറമെ اللَّهِ അല്ലാഹുവിനെ, അല്ലാഹുവിന്റെ إِنْ كُنْتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യം പറയുന്നവർ ﴾14﴿ فَإِنْ لَمْ يَسْتَجِيبُوا എന്നിട്ടവർ ഉത്തരം ചെയ്തില്ലെങ്കിൽ لَكُمْ നിങ്ങൾക്ക് فَاعْلَمُوا എന്നാൽ നിങ്ങൾ അറിയുവിൻ أَنَّمَا أُنْزِلَ അത് അവതരിപ്പിക്കപ്പെട്ടിരിക്കുന്നുവെന്ന് بِعِلْمِ اللَّهِ അല്ലാഹുവിന്റെ അറിവോടെ (മാത്രം) وَأَنْ لَا إِلَٰهَ ആരാധ്യനില്ലെന്നും إِلَّا هُوَ അവനല്ലാതെ فَهَلْ أَنْتُمْ അപ്പോൾ (എന്നാൽ) നിങ്ങൾ ആകുന്നുവോ مُسْلِمُونَ മുസ്‌ലിംകൾ, കീഴൊതുങ്ങിയവർ

---

സൂറതുൽ ഫുർകാൻ 4 ലും മറ്റും കാണാവുന്നതുപോലെ, 'ക്വുർആൻ അല്ലാഹുവിങ്കൽനിന്നുള്ളതൊന്നുമല്ല; മുഹമ്മദ് കെട്ടിയുണ്ടാക്കിയ ഒരു നുണയാണത്; വേറെ ചിലർ അവനെ അതിന് സഹായിച്ചിട്ടുണ്ട്' എന്നിങ്ങനെയുള്ള മുശ്‌രിക്കുകളുടെ ആരോപണങ്ങൾക്ക് മറുപടിയാണിത്. നിങ്ങളുടെ വാദം ശരിയാണെങ്കിൽ, അല്ലാഹുവിനെമാത്രം ഒഴിവാക്കി നിങ്ങളുടെ ദൈവങ്ങളടക്കം നിങ്ങൾക്ക് സാധ്യമാകുന്ന ആരെയും സഹായത്തിന് വിളിച്ചുകൂട്ടിക്കൊണ്ട് ക്വുർആന്റെ അദ്ധ്യായങ്ങൾക്ക് തുല്യമായ ഒരു പത്ത് അദ്ധ്യായം നിങ്ങളൊന്ന് രചിച്ചുകൊണ്ടുവരുവിൻ. എന്നിട്ട് ആർക്കും അതിന് കഴിയാതെ വരുകയാണെങ്കിൽ - കഴിയുകയില്ലെന്ന് തീർച്ച തന്നെ- നിങ്ങളുടെ ആരോപണം തികച്ചും പൊള്ളയാണെന്ന് സ്പഷ്ടമായി. അതെ, ക്വുർആൻ അല്ലാഹുവിന്റെ അറിവോടെ അവൻ അവതരിപ്പിച്ചതാണെന്ന് അതോടെ തെളിഞ്ഞുകഴിഞ്ഞു. എന്നിരിക്കെ, ക്വുർആനും, അതിന്റെ പരമപ്രധാന സിദ്ധാന്തമായ തൗഹീദും അംഗീകരിച്ചു മുസ്‌ലിംകളായിത്തീരുവാൻ ബാധ്യസ്ഥരാണ് നിങ്ങൾ. അതിന് നിങ്ങൾ തയ്യാറുണ്ടോ? എന്ന് അവരോട് ചോദിക്കുവാൻ അല്ലാഹു നബിﷺയോട് കൽപിക്കുന്നു.

ക്വുർആന്റേതുപോലുള്ള പത്ത് സൂറത്തുകൾ നിർമിക്കുവാനാണ് ഇവിടെ അവരെ അല്ലാഹു വെല്ലുവിളിച്ചിരിക്കുന്നത്. ഇതുപോലെ വേറെ ഒരു ക്വുർആൻ കൊണ്ടുവരുവാൻ സൂ: ഇസ്റാഉ് 88ലും ഒരു സൂറത്തെങ്കിലും കൊണ്ടുവരുവാൻ അൽബക്വറഃ 23, 24 ലും യൂനുസ്: 38 ലും വെല്ലുവിളിച്ചിട്ടുണ്ട്. ഈ വെല്ലുവിളികളെ സംബന്ധിച്ച് കൂടുതൽ വിവരം അവിടങ്ങളിൽ കൊടുത്തിട്ടുണ്ട്.

مَن كَانَ يُرِيدُ ٱلْحَيَوٰةَ ٱلدُّنْيَا وَزِينَتَهَا نُوَفِّ إِلَيْهِمْ أَعْمَـٰلَهُمْ فِيهَا وَهُمْ فِيهَا لَا يُبْخَسُونَ ﴿١٥﴾

﴾15﴿ **ആരെങ്കിലും ഐഹിക ജീവിതത്തെയും, അതിന്റെ അലങ്കാരത്തെയും ഉദ്ദേശിച്ചിരുന്നാൽ അവർക്ക് അവരുടെ പ്രവർത്തന(ഫല)ങ്ങളെ അതിൽ വെച്ച് നാം നിറവേറ്റിക്കൊടുക്കുന്നതാണ്: അവരാകട്ടെ, അതിൽ വെച്ച് നഷ്ടപ്പെടുത്തപ്പെടുകയുമില്ല.**

أُو۟لَـٰٓئِكَ ٱلَّذِينَ لَيْسَ لَهُمْ فِى ٱلْـَٔاخِرَةِ إِلَّا ٱلنَّارُ ۖ وَحَبِطَ مَا صَنَعُوا۟ فِيهَا

﴾16﴿ **പരലോകത്ത് വെച്ച് നരകമല്ലാതെ (മറ്റൊന്നും) ഇല്ലാത്തവരത്രെ അക്കൂട്ടർ; അവർ പണിതു**

| [പ്രവർത്തിച്ചു] വെച്ചത് അവിടെ പൊളിഞ്ഞു പോകുകയും ചെയ്യും; അവർ പ്രവർത്തിച്ചുകൊണ്ടിരുന്നത് (അവിടെ) നിഷ്ഫലമായിരിക്കും. | وَبَـٰطِلٌ مَّا كَانُوا۟ يَعْمَلُونَ ﴿١٦﴾ |
|---|---|

﴾15﴿ مَنْ كَانَ ആർ ആയി, വല്ലവനും ആയിരുന്നാൽ يُرِيدُ ഉദ്ദേശിക്കുന്നു الْحَيَاةَ ജീവിതത്തെ الدُّنْيَا ഐഹിക, ഇഹത്തിലെ وَزِينَتَهَا അതിന്റെ അലങ്കാരത്തെ (ഭംഗിയെ)യും نُوَفِّ നാം നിറവേറ്റി (പൂർത്തിയാക്കി) കൊടുക്കും إِلَيْهِمْ അവർക്ക് أَعْمَالَهُمْ അവരുടെ പ്രവർത്തന (കർമ)ങ്ങൾ فِيهَا അതിൽവെച്ചു وَهُمْ അവർ, അവരാകട്ടെ فِيهَا അതിൽ, അവിടത്തിൽ لَا يُبْخَسُونَ അവർ നഷ്ടപ്പെടുത്തപ്പെടുകയില്ല. ﴾16﴿ أُولَٰئِكَ അക്കൂട്ടർ الَّذِينَ യാതൊരുവരാണ് لَيْسَ لَهُمْ അവർക്ക് ഇല്ല فِي الْآخِرَةِ പരലോകത്തിൽ إِلَّا النَّارُ നരകമല്ലാതെ وَحَبِطَ പൊളിഞ്ഞു പോകുന്നതുമാണ് مَا صَنَعُوا അവർ പണിതത്, ചെയ്തത് فِيهَا അവിടെ وَبَاطِلٌ നിഷ്ഫലമായതുമാണ് مَا كَانُوا അവരായിരുന്നത് يَعْمَلُونَ അവർ പ്രവർത്തിക്കും.

ഭൗതിക ജീവിതത്തെയും, അതിലെ സുഖസൗകര്യങ്ങളെയും ജീവിതലക്ഷ്യമാക്കുന്നവരും, പാരത്രിക നന്മയെക്കാൾ ഐഹിക നന്മകൾക്ക് പ്രാധാന്യം നൽകുന്നവരുമായ ആളുകൾ ഈ ലോകത്ത് വെച്ച് ചെയ്യുന്ന നല്ല കർമങ്ങളുടെ ഫലം ഇവിടെ വെച്ച് തന്നെ അല്ലാഹു അവർക്ക് കൊടുത്തുതീർക്കും. പരലോകത്ത് ആ കർമങ്ങൾ മൂലം അവർക്ക് യാതൊരു പ്രയോജനവും സിദ്ധിക്കുകയില്ല. അവിടെ നരകശിക്ഷ മാത്രമായിരിക്കും അവർക്കാധാരം. ഈ യാഥാർത്ഥ്യം ഖുർആൻ ഒന്നിലധികം സ്ഥലത്ത് വ്യക്തമാക്കിയിട്ടുള്ളതാണ്. പരലോകത്തിൽ വിശ്വസിക്കാത്തവർക്കും, വിശ്വസിക്കുന്നതോടൊപ്പം ഐഹിക നേട്ടങ്ങൾക്ക് പാരത്രികനേട്ടങ്ങളെക്കാൾ വില കൽപിക്കുന്നവർക്കും ബാധകമാണ് ഈ താക്കീത്. അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ.

സൂറതുൽ ഇസ്റാഇൽ അല്ലാഹു പറയുന്നു: مَنْ كَانَ يُرِيدُ الْعَاجِلَةَ ... عَطَاءُ رَبِّكَ مَحْظُورًا (സാരം: ആരെങ്കിലും ക്ഷണികമായ ഈ ലോകത്തെ ഉദ്ദേശിക്കുന്നതായാൽ അവർക്ക് - നാം വേണമെന്ന് വെക്കുന്നവർക്ക്- നാം ഉദ്ദേശിക്കുന്നത് നാം വേഗമങ്ങ് നൽകുന്നതാണ്. പിന്നീട് അവന് നാം നരകത്തെ ഏർപ്പെടുത്തുന്നു. ആക്ഷേപവിധേയനും നിന്ദ്യനുമായിക്കൊണ്ട് അവൻ അതിൽ കടന്നെരിയുന്നതാണ്. ആരെങ്കിലും പരലോകത്തെ ഉദ്ദേശിക്കുകയും, സത്യവിശ്വാസിയായിക്കൊണ്ട് അതിന് വേണ്ടി അതിന്റെതായ പരിശ്രമം നടത്തുകയും ചെയ്യുന്നതായാൽ അങ്ങിനെയുള്ളവരുടെ ആ പരിശ്രമം നന്ദിപൂർവ്വം സ്വീകരിക്കപ്പെടുന്നതായിരിക്കും. എല്ലാവർക്കും- അക്കൂട്ടർക്കും ഇക്കൂട്ടർക്കും- തന്നെ, നിന്റെ റബ്ബിന്റെ ദാനത്തിൽ നിന്ന് നാം അയച്ചുകൊടുക്കും. നിന്റെ റബ്ബിന്റെ ദാനം മുടക്കം ചെയ്യപ്പെട്ടതായിരിക്കയില്ല.... (ഇസ്റാഉ് 18 – 20). സൂ: ശൂറായിൽ പറയുന്നു: مَنْ كَانَ يُرِيدُ ..... الْآخِرَةِ مِنْ نَصِيبٍ (സാരം: ആരെങ്കിലും പരലോകത്തെ കൃഷിയെ – അഥവാ വരുമാനത്തെ- ഉദ്ദേശിക്കുന്ന പക്ഷം അവന് അവന്റെ കൃഷിയിൽ നാം വർദ്ധിപ്പിച്ചുകൊടുക്കും. ആരെങ്കിലും ഇഹലോകത്തെ കൃഷിയെ – വരുമാനത്തെ- ഉദ്ദേശിക്കുന്ന പക്ഷം, അവന് അതിൽനിന്നും നാം നൽകും. പരലോകത്തിൽ അവന്

യാതൊരു ഓഹരിയും ഇല്ലതാനും. (ശൂറാ 20) ഉദ്ദേശ്യങ്ങൾക്കനുസരിച്ചായിരിക്കും കർമ ങ്ങൾ കണക്കാക്കപ്പെടുന്നതെന്നും, ഓരോരുത്തനും അവൻ ഉദ്ദേശിച്ചതാണ് ലഭിക്കുന്ന തെന്നും ഹദീഥിൽ വന്നിട്ടുള്ളതും പ്രസ്താവ്യമത്രെ.

വായു, വെള്ളം, ഭക്ഷണം, ആരോഗ്യം, ധനം, കീർത്തി, സ്വാധീനം എന്നിങ്ങനെ കണ ക്കറ്റ അനുഗ്രഹങ്ങൾ നല്ലവരെന്നോ ചീത്തപ്പെട്ടവരെന്നോ വ്യത്യാസം കൂടാതെ എല്ലാ വർക്കും ഈ ലോകത്ത് അല്ലാഹു - അവൻ ഉദ്ദേശിച്ചതോതിൽ- നൽകിക്കൊണ്ടിരിക്കു ന്നു. പരലോകത്തെ ലക്ഷ്യമാക്കാത്തവരുടെ സൽക്കർമഫലങ്ങൾ അതോടെ അവസാ നിക്കുന്നതും പരലോകത്തുവെച്ച് ശിക്ഷമാത്രം അനുഭവിക്കേണ്ടി വരുന്നതുമാണ്. നേരെ മറിച്ച് പരലോകത്തെ ലക്ഷ്യമാക്കി പ്രവർത്തിക്കുന്നവർക്ക് അതിന് പുറമേ അവിടെ വെച്ചും വമ്പിച്ച അനുഗ്രഹങ്ങൾ ലഭിക്കുകയും ചെയ്യും. ഇതാണ് ഈ വചനങ്ങളുടെ യെല്ലാം ആകെ സാരം. സൂഃ അഹ്ക്വാഫിൽ അല്ലാഹു പറയുന്നു: وَيَوْمَ يُعْرَضُ الَّذِينَ كَفَرُوا عَلَى النَّارِ.....عَذَابَ الْهُونِ (സാരം: അവിശ്വാസികൾ നരകത്തിങ്കൽ പ്രദർശിപ്പിക്കപ്പെടുന്ന ദിവസം അവരോട് പറയപ്പെടും: നിങ്ങളുടെ വിശിഷ്ടവസ്തുക്ക ളെയെല്ലാം ഐഹിക ജീവിതത്തിൽവെച്ച് നിങ്ങൾ പാഴാക്കിക്കളയുകയും, അവയെ ക്കൊണ്ട് നിങ്ങൾ സുഖമെടുക്കുകയും ചെയ്തു. എനി, ഇന്ന് നിങ്ങൾക്ക് നിന്ദ്യതയുടെ ശിക്ഷ പ്രതിഫലം നൽകപ്പെടുന്നു. (അഹ്ക്വാഫ് 20) അല്ലാഹു തുടർന്ന് പറയുന്നു:-

أَفَمَن كَانَ عَلَىٰ بَيِّنَةٍ مِّن رَّبِّهِۦ وَيَتْلُوهُ شَاهِدٌ مِّنْهُ وَمِن قَبْلِهِۦ كِتَـٰبُ مُوسَىٰٓ إِمَامًا وَرَحْمَةً ۚ

**﴾17﴿ അപ്പോൾ യാതൊരുവനോ? അവൻ തന്റെ റബ്ബിങ്കൽനിന്നും വ്യക്തമായ ഒരു തെളിവോടെയാകുന്നു; അവങ്കൽ [റബ്ബിങ്കൽ] നിന്നുള്ള ഒരു സാക്ഷി അതിനെ തുടർന്നുകൊണ്ടിരിക്കുകയും ചെയ്യുന്നു; (കൂടാതെ) അതിന് മുമ്പായി മാതൃക [വഴികാട്ടി]യും, കാരുണ്യവുമായിക്കൊണ്ട് മൂസായുടെ (വേദ) ഗ്രന്ഥമുണ്ടുതാനും. [ഇവനുണ്ടോ ഐഹിക ജീവിതത്തെ ലക്ഷ്യമാക്കുന്നവനെപ്പോലെ ക്വുർആനിൽ അവിശ്വസിക്കുന്നു?!]**

أُو۟لَـٰٓئِكَ يُؤْمِنُونَ بِهِۦ ۚ وَمَن يَكْفُرْ بِهِۦ مِنَ ٱلْأَحْزَابِ فَٱلنَّارُ مَوْعِدُهُۥ ۚ فَلَا تَكُ فِى مِرْيَةٍ مِّنْهُ ۚ إِنَّهُ ٱلْحَقُّ مِن رَّبِّكَ وَلَـٰكِنَّ أَكْثَرَ ٱلنَّاسِ لَا

**(ഇങ്ങനെയുള്ള) അക്കൂട്ടർ ഇതിൽ [ക്വുർആനിൽ] വിശ്വസിക്കുന്നതാണ്. കക്ഷികളിൽനിന്ന് ഇതിൽ ആർ അവിശ്വസിക്കുന്നുവോ, എന്നാൽ നരകമത്രെ അവന്റെ വാഗ്ദത്തസ്ഥാനം. ആകയാൽ, നീ ഇതിനെ സംബന്ധിച്ച് യാതൊരു സന്ദേഹത്തിലും ആയിരിക്കരുത്; നിശ്ചയമായും, ഇത് നിന്റെ**

يُؤۡمِنُونَ ﴿١٧﴾ റബ്ബിങ്കൽനിന്നുള്ള യഥാർത്ഥമത്രെ. എങ്കിലും, മനുഷ്യരിൽ അധികപേരും വിശ്വസിക്കുന്നില്ല.

﴾17﴿ أَفَمَنۡ അപ്പോൾ യാതൊരുവനോ كَانَ അവനായിരിക്കുന്നു, ആകുന്നു عَلَىٰ بَيِّنَةٍ വ്യക്തമായ തെളിവോടെ مِّن رَّبِّهِۦ തന്റെ റബ്ബിങ്കൽനിന്ന് وَيَتۡلُوهُ അതിനോട് അടുത്ത്, (തുടർന്ന്) കൊണ്ടുമിരിക്കുന്നു شَاهِدٌ ഒരു സാക്ഷി مِّنۡهُ അവങ്കൽനിന്നുള്ള وَمِن قَبۡلِهِۦ അതിന്റെ മുമ്പായിഉണ്ട് താനും كِتَٰبُ مُوسَىٰٓ മൂസായുടെ ഗ്രന്ഥം إِمَامًا മാതൃകയായി- വഴികാട്ടിയായി وَرَحۡمَةً കാരുണ്യമായും أُوْلَٰٓئِكَ അക്കൂട്ടർ يُؤۡمِنُونَ بِهِۦ അവർ ഇതിൽ (അതിൽ) വിശ്വസിക്കുന്നതാണ്, വിശ്വസിക്കും وَمَن يَكۡفُرۡ ആർ (വല്ലവനും) അവിശ്വസിക്കുന്നുവോ بِهِۦ ഇതിൽ, അതിൽ مِنَ ٱلۡأَحۡزَابِ (സഖ്യ) കക്ഷികളിൽ നിന്ന്, (ശത്രു) സംഘങ്ങളിൽപെട്ട فَٱلنَّارُ എന്നാൽ നരകം, നരകമത്രെ مَوۡعِدُهُۥ അവന്റെ വാഗ്ദത്തസ്ഥാനം, വാഗ്ദത്തം فَلَا تَكُ ആകയാൽ നീ ആയിരിക്കരുത് فِي مِرۡيَةٍ വല്ല സന്ദേഹത്തിലും مِّنۡهُ ഇതിനെ (അതിനെ)പ്പറ്റി إِنَّهُ ٱلۡحَقُّ നിശ്ചയമായും അത് യഥാർത്ഥമാണ് مِن رَّبِّكَ നിന്റെ റബ്ബിങ്കൽ നിന്ന് وَلَٰكِنَّ പക്ഷേ, എങ്കിലും أَكۡثَرَ ٱلنَّاسِ മനുഷ്യരിൽ അധികവും لَا يُؤۡمِنُونَ അവർ വിശ്വസിക്കുന്നില്ല.

---

ഈ വചനത്തിൽ പ്രസ്താവിച്ചതിന്റെ താൽപര്യം ഇങ്ങനെ വിവരിക്കാം: മനുഷ്യൻ സ്വതവേ തന്നെ തന്റെ രക്ഷിതാവിങ്കൽനിന്ന് ലഭിച്ച വ്യക്തമായ ചില തെളിവുകളോടെയാണ് നിലകൊള്ളുന്നത്. ചിന്താശക്തി, വിവേചനബുദ്ധി, സത്യം സ്വീകരിക്കുവാനുള്ള നൈസർഗികബോധം മുതലായവ അല്ലാഹു അവന് നൽകിയിട്ടുണ്ട്. അതിനെത്തുടർന്ന് അല്ലാഹുവിങ്കൽനിന്നുള്ള ഖുർആനാകുന്ന ഒരു സാക്ഷിയും അതിനെ പിൻതാങ്ങി അവയെ ശക്തിപ്പെടുത്തുന്നു. മാത്രമല്ല, അതിന് മുമ്പ് തന്നെ മൂസാ നബി (അ)യുടെ കൈക്ക് അവതരിച്ചിട്ടുള്ള തൗറാത്താകുന്ന വേദഗ്രന്ഥവും നിലവിലുണ്ട്. അതാകട്ടെ, പിൻപറ്റുവാനും മാതൃകയാക്കുവാനും പര്യാപ്തമായ ഒരു അനുഗൃഹീത ഗ്രന്ഥവുമാണ്. അതും തന്നെ ഖുർആന്റെ സിദ്ധാന്തങ്ങളെ സത്യപ്പെടുത്തുകയും അതിൽ വിശ്വസിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്യുന്നു. ഈ യാഥാർത്ഥ്യങ്ങളുടെ നേരെ കണ്ണടക്കാതെ അവയെ വിലയിരുത്തുന്ന ആളുകൾ ഖുർആനിലും അതിന്റെ സിദ്ധാന്തങ്ങളിലും വിശ്വസിക്കുക തന്നെ ചെയ്യും. നേരെമറിച്ച് അവയുടെ നേരെ കണ്ണടച്ചു ഭൗതിക ജീവിതവും അതിലെ സുഖസൗകര്യങ്ങളും കൊണ്ട് തൃപ്തിയടയുന്ന സത്യനിഷേധികളെപ്പോലെ അവർ ഒരിക്കലും അവിശ്വസിക്കുകയില്ല. അവിശ്വസിക്കുന്നവർ ഏത് കക്ഷിയിൽപെട്ടവരായിരുന്നാലും അവർക്കാധാരം നരകമായിരിക്കും. അവർ വിശ്വസിക്കാതിരിക്കുന്നതുകൊണ്ട് ഖുർആനെക്കുറിച്ച് ആരും യാതൊരു സംശയവും കരുതേണ്ടതില്ല. അത് അല്ലാഹു അവതരിപ്പിച്ച യഥാർത്ഥ സത്യം തന്നെയാണ്. പക്ഷേ, വേണ്ടത്ര തെളിവുകളുണ്ടായിരുന്നിട്ടും അധികമാളും അതിൽ വിശ്വസിക്കുവാൻ കൂട്ടാക്കാതിരിക്കുകയാണെന്ന്മാത്രം. അതെ, അഹന്ത, ദുർവാശി, അനുകരണം, അന്ധവിശ്വാസം, അസൂയ, ഗർവ്വ്, ചിന്താവിഹീനത ആദിയായ പല കാരണങ്ങളാൽ വിശ്വസിക്കാത്തതാണവർ. അതുകൊണ്ട് ഖുർആൻ സത്യസന്ധമല്ലെന്നോ, അല്ലാഹുവിങ്കൽനിന്നുള്ളതല്ലെന്നോ വരുന്നില്ല.

فَلَاتَكُ فِي مِرْيَةٍ مِنْهُ (ആകയാൽ അതിനെ സംബന്ധിച്ച് നീ യാതൊരു സന്ദേഹത്തിലും ആയിരിക്കരുത്) എന്ന വാകൃത്തിലെ നിർദ്ദേശം നബിﷺ യെക്കാൾ മറ്റുള്ളവരെ ബാധിക്കുന്നതാണ്. ഖുർആനെപ്പറ്റി ഒരു കാരണവശാലും ഒരുസംശയവും ഉണ്ടായിരിക്കുവാൻ അവകാശമില്ലാത്ത ആളാണല്ലോ നബി തിരുമേനിﷺ. بَيِّنَةٍ (തെളിവ്) شَاهِدٌ (സാക്ഷി) എന്നീ വാക്കുകൾകൊണ്ടുള്ള വിവക്ഷ മേൽ വിവരിച്ചതിൽ നിന്ന് മനസ്സിലായല്ലോ. വേറെനിലക്കും ആ വാക്കുകൾക്ക് ഇവിടെ വിവക്ഷ നൽകപ്പെട്ടിട്ടുണ്ട്. കൂടുതൽ യുക്തമായി തോന്നിയ അഭിപ്രായമനുസരിച്ചാണ് ഈ വിവരണം നാം സ്വീകരിച്ചത്.

وَمَنْ أَظْلَمُ مِمَّنِ ٱفْتَرَىٰ عَلَى ٱللَّهِ كَذِبًا ۚ أُو۟لَـٰٓئِكَ يُعْرَضُونَ عَلَىٰ رَبِّهِمْ وَيَقُولُ ٱلْأَشْهَـٰدُ هَـٰٓؤُلَآءِ ٱلَّذِينَ كَذَبُوا۟ عَلَىٰ رَبِّهِمْ ۚ أَلَا لَعْنَةُ ٱللَّهِ عَلَى ٱلظَّـٰلِمِينَ ﴿١٨﴾

**《18》 ആരാണ്, അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമച്ചവനെക്കാൾ അക്രമിയായുള്ളവൻ?! [ആരുമില്ല] അക്കൂട്ടർ, തങ്ങളുടെ റബ്ബിങ്കൽ പ്രദർശിപ്പിക്ക [ഹാജറാക്ക]പ്പെടുന്നതാണ്; സാക്ഷികൾ പറയുകയും ചെയ്യും: 'ഇക്കൂട്ടർ തങ്ങളുടെ റബ്ബിന്റെ മേൽ വ്യാജം പറഞ്ഞവരാകുന്നു. അല്ലാ! (അറിഞ്ഞേക്കുക:) അല്ലാഹുവിന്റെ ശാപം അക്രമികളുടെ മേലുണ്ടാവട്ടെ.**

ٱلَّذِينَ يَصُدُّونَ عَن سَبِيلِ ٱللَّهِ وَيَبْغُونَهَا عِوَجًا وَهُم بِٱلْـَٔاخِرَةِ هُمْ كَـٰفِرُونَ ﴿١٩﴾

**《19》 അതായത്, അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് തടയുകയും, അതിന് വക്രത(യുണ്ടാവണമെന്ന്) ആഗ്രഹിക്കുകയും ചെയ്യുന്നവരുടെ (മേൽ); അവരാകട്ടെ- പരലോകത്തിൽ അവിശ്വസിച്ചവരുമാണവർ.'**

---

《18》 وَمَنْ ആരാണ് أَظْلَمُ അധികം അക്രമി مِمَّنِ افْتَرَى കെട്ടിച്ചമച്ചവനെക്കാൾ عَلَى اللَّهِ അല്ലാഹുവിന്റെ പേരിൽ كَذِبًا വ്യാജം أُولَٰئِكَ അക്കൂട്ടർ يُعْرَضُونَ അവർ പ്രദർശിപ്പിക്ക(കാട്ട - ഹാജറാക്ക)പ്പെടും عَلَىٰ رَبِّهِمْ അവരുടെ റബ്ബിങ്കൽ وَيَقُولُ പറയുകയും ചെയ്യും الْأَشْهَادُ സാക്ഷികൾ, ഹാജറുള്ളവർ (രംഗത്തുള്ളവർ) هَٰؤُلَاءِ ഇക്കൂട്ടരത്രെ, ഇവർ الَّذِينَ كَذَبُوا വ്യാജം (കള്ളം) പറഞ്ഞവർ عَلَىٰ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ മേൽ أَلَا അല്ലാ, അറിയുക لَعْنَةُ اللَّهِ അല്ലാഹുവിന്റെ ശാപം عَلَى الظَّالِمِينَ അക്രമികളുടെ മേൽ ഉണ്ടാവട്ടെ, ഉണ്ടായിരിക്കും 《19》 الَّذِينَ يَصُدُّونَ തിരിഞ്ഞുകളയുന്ന (തിരിച്ചു വിടുന്ന)വർ عَنْ سَبِيلِ മാർഗത്തിൽ നിന്ന് اللَّهِ അല്ലാഹുവിന്റെ وَيَبْغُونَهَا അതിന് ആഗ്രഹിക്കുകയും, തേടുകയും عِوَجًا വളവ്, വക്രത وَهُمْ അവരാകട്ടെ بِالْآخِرَةِ പരലോകത്തിൽ هُمْ كَافِرُونَ അവർ അവിശ്വാസികളാണ് (താനും)

ഇഹത്തിൽ വെച്ച് അല്ലാഹുവിന്റെ പേരിൽ കള്ളം കെട്ടിപ്പറഞ്ഞുകൊണ്ടിരുന്ന ആളുകൾക്ക് മഹ്ശർ മഹാസമ്മേളന സമയത്ത് അനുഭവപ്പെടാനിരിക്കുന്ന അപമാനവും വഷളത്തവും അല്ലാഹു മുൻകൂട്ടി അറിയിക്കുകയാണ്. അല്ലാഹുവിന്റെ മുമ്പിൽ അവർ അവിടെ ഹാജരാക്കപ്പെടുമ്പോൾ, അവരെ ചൂണ്ടിക്കൊണ്ട് അവർ മുമ്പ് ചെയ്തിരുന്ന അക്രമങ്ങളും അനീതികളും അവിടെ പരസ്യപ്പെടുത്തുകയും, അവർ ശപിക്കപ്പെട്ടവരായി പ്രഖ്യാപിക്കപ്പെടുകയും ചെയ്യുന്നു. അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് സ്വയം തെറ്റിപ്പോകുക, മറ്റുള്ളവരെ തെറ്റിപ്പിക്കുക, സത്യ സനാതന മാർഗത്തെ വക്രവും കൊള്ളരുതാത്തതുമായി ചിത്രീകരിക്കുക മുതലായ കൃത്യങ്ങളായിരുന്നുവല്ലോ അവർ ചെയ്തിരുന്നത്. അതെല്ലാം അവിടെവച്ച് അവരെപ്പറ്റി പരസ്യപ്പെടുത്തും.

അല്ലാഹുവിന് സമന്മാരോ മക്കളോ ഉണ്ടെന്ന വാദം, അവന്റെ അടുക്കൽ വല്ലവരും ശുപാർശ നടത്തി തങ്ങൾക്ക് രക്ഷകിട്ടുമെന്ന വാദം, പരലോകജീവിതത്തെയും പ്രതിഫല നടപടികളെയും കുറിച്ചുള്ള നിഷേധം, വേദഗ്രന്ഥങ്ങളും പ്രവാചകൻമാരും മുഖേന വ്യക്തമായി അറിയിക്കപ്പെട്ടിട്ടുള്ള കാര്യങ്ങളുടെ നിഷേധം, അവയെ കൽപിച്ചുകൂട്ടി ദുർവ്യാഖ്യാനം ചെയ്യൽ ആദിയായവയെല്ലാം അല്ലാഹുവിന്റെ പേരിൽ കള്ളം പറഞ്ഞുണ്ടാക്കൽ തന്നെ. സാക്ഷികൾ (الاشهاد) എന്ന് പറഞ്ഞതിൽ, മലക്കുകൾ, പ്രവാചകൻമാർ, സജ്ജനങ്ങൾ എന്നിവരെല്ലാം ഉൾപെടുമായിരിക്കും. സ്വന്തം അവയവങ്ങൾ പോലും പാപികൾക്കെതിരായി സാക്ഷി പറയുമെന്ന് (41: 20; 36: 65 മുതലായ സ്ഥലങ്ങളിൽ) അല്ലാഹു അറിയിച്ചിട്ടുണ്ട്താനും. സൂറതു മുഅ്മിനിൽ അല്ലാഹു പറയുന്നു: إِنَّا لَنَنصُرُ رُسُلَنَا وَالَّذِينَ ...... سُوءُ الدَّارِ (സാരം: ഐഹിക ജീവിതത്തിലും, സാക്ഷികൾ നിലകൊള്ളുന്ന ദിവസത്തിലും നമ്മുടെ റസൂലുകളെയും, വിശ്വസിച്ചവരെയും നിശ്ചയമായും നാം സഹായിക്കും. അതായത്, അക്രമികൾക്ക് അവരുടെ ഒഴികഴിവ് ഉപകാരം ചെയ്യാത്ത ദിവസത്തിൽ. അവർക്ക് ശാപമുണ്ടായിരിക്കും. അവർക്ക് കടുത്ത വാസസ്ഥലമുണ്ടായിരിക്കും. (40: 51, 52)

ഇബ്നുഉമർ (റ)ൽ നിന്ന് അഹ്മദ്, ബുഖാരി, മുസ്‌ലിം (റ) മുതലായ പലരും ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇങ്ങനെയാകുന്നു:- റസൂൽﷺ ഇപ്രകാരം പറയുന്നത് ഞാൻ കേട്ടിരിക്കുന്നു: 'സത്യവിശ്വാസിയെ അല്ലാഹു അടുത്തുവരുത്തി അവന്റെ കാവലിലാക്കുകയും, (മറ്റു) മനുഷ്യരിൽ നിന്ന് അവരെ മറച്ചു നിറുത്തുകയും, അവന്റെ പാപങ്ങളെ അവനെക്കൊണ്ട് ഏറ്റു പറയിക്കുകയും ചെയ്യും. അവനോട് അവൻ പറയും: ഇന്ന പാപം നിനക്കറിയാമോ? അവൻ പറയും: റബ്ബേ, എനിക്കറിയാം, അങ്ങനെ അവന്റെ പാപങ്ങളെ അവനെക്കൊണ്ട് സമ്മതിപ്പിക്കുകയും, താൻ നാശത്തിൽ പതിച്ചു (ശിക്ഷക്കർഹനായി) എന്ന് അവന് മനസ്സിൽ തോന്നുകയും ചെയ്യുമ്പോൾ, അല്ലാഹു: എന്നാൽ, ഇഹത്തിൽവെച്ച് നിനക്ക് ഞാൻ അവയെ (മറ്റുള്ളവർ കാണാതെ) മറച്ചുതന്നു. ഇന്ന് നിനക്ക് ഞാൻ അവയെ പൊറുത്തു തരുന്നു. പിന്നീട് അവന്റെ നന്മകൾ രേഖപ്പെടുത്തിയ ഗ്രന്ഥം അവന് നൽകപ്പെടും. അവിശ്വാസിയും, കപടവിശ്വാസിയുമാകട്ടെ, അവരെക്കുറിച്ച് സാക്ഷികൾ പറയും: ...... هَٰؤُلَاءِ الَّذِينَ كَذَبُوا عَلَىٰ رَبِّهِمْ (ഇക്കൂട്ടർ, തങ്ങളുടെ റബ്ബിന്റെ പേരിൽ കളവ് പറഞ്ഞവരാണ്. അല്ലാ! , അറിഞ്ഞേക്കുക: അല്ലാഹുവിന്റെ ശാപം അക്രമികളുടെ മേലുണ്ടാവട്ടെ)' ഈ അക്രമികളെപ്പറ്റി അല്ലാഹു തുടർന്നു പറയുന്നു:-

أُو۟لَـٰٓئِكَ لَمْ يَكُونُوا۟ مُعْجِزِينَ فِى ٱلْأَرْضِ وَمَا كَانَ لَهُم مِّن دُونِ ٱللَّهِ مِنْ أَوْلِيَآءَ ۘ يُضَـٰعَفُ لَهُمُ ٱلْعَذَابُ ۚ مَا كَانُوا۟ يَسْتَطِيعُونَ ٱلسَّمْعَ وَمَا كَانُوا۟ يُبْصِرُونَ ﴿٢٠﴾

**《20》 അക്കൂട്ടർ, ഭൂമിയിൽവെച്ച് (അല്ലാഹുവിനെ) അശക്തരാ(ക്കി തോൽപി)ക്കുന്നവരായിരുന്നില്ല; അല്ലാഹുവിനെ കൂടാതെ അവർക്ക് യാതൊരു രക്ഷാകർത്താക്കളും ഉണ്ടായിരുന്നുമില്ല. അവർക്ക് ശിക്ഷ ഇരട്ടിയായി നൽകപ്പെടുന്നതാണ്. അവർക്ക് കേൾക്കുവാൻ സാധ്യമായിരുന്നില്ല; അവർ കണ്ടറിഞ്ഞിരുന്നുമില്ല.**

《20》 أُولَٰئِكَ അക്കൂട്ടർ لَمْ يَكُونُوا അവരായിരുന്നില്ല, ആയിട്ടില്ല مُعْجِزِينَ അസാധ്യ (അശക്ത)മാക്കുന്ന (തോൽപിക്കുന്ന)വർ فِي الْأَرْضِ ഭൂമിയിൽ വെച്ച് وَمَا كَانَ ഉണ്ടായിരുന്നതുമില്ല لَهُمْ അവർക്ക് مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ, അല്ലാഹുവിനെ കൂടാതെ مِنْ أَوْلِيَاءَ രക്ഷാകർത്താക്കളിൽ നിന്ന് (ആരും) ബന്ധുമിത്രങ്ങളായി (ഒരുവരും) يُضَاعَفُ ഇരട്ടിയായി നൽകപ്പെടും لَهُمُ അവർക്ക് الْعَذَابُ ശിക്ഷ مَا كَانُوا അവരായിരുന്നില്ല يَسْتَطِيعُونَ അവർ(ക്കു) സാധ്യമാകു(മായിരുന്നില്ല) السَّمْعَ കേൾക്കുവാൻ وَمَا كَانُوا അവരായിരുന്നതുമില്ല يُبْصِرُونَ അവർ കണ്ടറിയും

വേണ്ടുന്നതൊന്നും കേട്ടു മനസ്സിലാക്കുവാനോ, കണ്ടറിയുവാനോ കൂട്ടാക്കാത്ത നിലപാടാണവർ ഇഹത്തിൽ വെച്ച് കൈക്കൊണ്ടിരുന്നത്. അതാണവർക്ക് ഇത്രയും കടുത്ത അനുഭവം നേരിടുവാൻ കാരണം. വല്ല അഭയമോ സഹായമോ സമ്പാദിച്ചുകൊണ്ട് അല്ലാഹുവിന്റെ പിടിയിൽ പെടാതെ അവനെ തോൽപിച്ചു രക്ഷപ്പെടുമാറുള്ള രക്ഷകർത്താക്കളും ഭൂമിയിൽ അവർക്കുണ്ടായിരുന്നതുകൊണ്ടൊന്നുമല്ല ഇഹലോകത്ത് വെച്ച് അല്ലാഹു അവരെ ശിക്ഷിക്കാതിരുന്നത്. ശിക്ഷാനടപടി പരലോകത്ത് വെച്ചായിരിക്കുമെന്നുള്ള അവന്റെ നിശ്ചയം അനുസരിച്ചാകുന്നു അത്, എന്ന് സാരം. അവരുടെ കുറ്റത്തിന്റെ ഗൗരവത്തിനും കാഠിന്യത്തിനും പുറമെ, മറ്റുള്ളവരെക്കൂടി വഴിതെറ്റിക്കുന്നവരായിരുന്നുവല്ലോ അവർ. അതാണവർക്ക് ഇരട്ടിക്കണക്കിൽ ശിക്ഷ ലഭിക്കുവാനുള്ള കാരണം. അല്ലാഹു തുടരുന്നു:-

أُو۟لَـٰٓئِكَ ٱلَّذِينَ خَسِرُوٓا۟ أَنفُسَهُمْ وَضَلَّ عَنْهُم مَّا كَانُوا۟ يَفْتَرُونَ ﴿٢١﴾

**《21》 അക്കൂട്ടരത്രെ, തങ്ങളെത്തന്നെ (സ്വയം) നഷ്ടപ്പെടുത്തിയവർ. അവർ കെട്ടിച്ചമച്ചിരുന്നത് (എല്ലാം) അവരെ വിട്ടു തെറ്റി (മറഞ്ഞു) പോകുകയും ചെയ്യുന്നതാണ്.**

لَا جَرَمَ أَنَّهُمْ فِى ٱلْـَٔاخِرَةِ هُمُ ٱلْأَخْسَرُونَ ﴿٢٢﴾

**《22》 നിസ്സംശയമത്രെ, അവർ തന്നെയാണ് പരലോകത്തിൽ ഏറ്റവും നഷ്ടക്കാർ എന്നുള്ളത്!**

﴾21﴿ أُولَٰئِكَ അക്കൂട്ടർ الَّذِينَ خَسِرُوا നഷ്ടപ്പെടുത്തിയവരാണ് أَنفُسَهُمْ തങ്ങളുടെ സ്വന്തങ്ങളെ, ദേഹങ്ങളെ (തങ്ങളെത്തന്നെ) وَضَلَّ പിഴച്ചു(തെറ്റി -മറഞ്ഞു -പാഴായി) പോകുകയും ചെയ്യും عَنْهُم അവരെ വിട്ട്, അവരിൽ നിന്ന് مَّا كَانُوا അവരായിരുന്നത് يَفْتَرُونَ അവർ കെട്ടിച്ചമക്കും ﴾22﴿ لَا جَرَمَ കുറ്റമല്ല, തെറ്റല്ല, നിസ്സംശയം (യഥാർത്ഥം തന്നെ-സത്യമായും) വിരോധമില്ല, ഒഴിവില്ല أَنَّهُمْ അവർ (ആകുന്നു) എന്നത് فِي الْآخِرَةِ പരലോകത്തിൽ هُمُ അവർ തന്നെ (യാണ്) الْأَخْسَرُونَ അധികം നഷ്ടപ്പെട്ടവർ (എന്നത്)

---

لَا جَرَمَ (ലാ-ജറമ) എന്ന വാക്കിന്റെ ഘടനയെയും സാക്ഷാൽ അർത്ഥത്തെയും കുറിച്ച് ഭാഷാപണ്ഡിതൻമാർക്കിടയിൽ പല അഭിപ്രായങ്ങളാണുള്ളത്. എങ്കിലും അതിന്റെ തൊട്ടുപറയുന്ന കാര്യം സംശയരഹിതവും, ന്യായയുക്തവുമാണെന്ന അർത്ഥത്തിലാണതിന്റെ പ്രയോഗം എന്നുള്ളതിൽ എല്ലാവരും യോജിക്കുന്നു.

അവിശ്വാസികളായ അക്രമകാരികളുടെ പര്യവസാനത്തെപ്പറ്റി വിവരിച്ചശേഷം സത്യവിശ്വാസികളായ സൽകർമികളുടെ ഭാവി എന്തായിരിക്കുമെന്ന് തുടർന്നു വിവരിക്കുന്നു:

إِنَّ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ وَأَخْبَتُوٓا۟ إِلَىٰ رَبِّهِمْ أُو۟لَٰٓئِكَ أَصْحَٰبُ ٱلْجَنَّةِ ۖ هُمْ فِيهَا خَٰلِدُونَ ﴿٢٣﴾

**﴾23﴿ നിശ്ചയമായും, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും, തങ്ങളുടെ റബ്ബിങ്കലേക്ക് (മടങ്ങി) വിനയപ്പെടുകയും ചെയ്തിട്ടുള്ളവർ, അക്കൂട്ടർ-സ്വർഗത്തിന്റെ ആൾക്കാരാകുന്നു. അവരതിൽ നിത്യവാസികളായിരിക്കും.**

---

﴾23﴿ إِنَّ നിശ്ചയമായും الَّذِينَ آمَنُوا വിശ്വസിച്ചവർ وَعَمِلُوا അവർ പ്രവർത്തിക്കുകയും ചെയ്തു الصَّالِحَاتِ സൽക്കർമങ്ങൾ وَأَخْبَتُوا അവർ വിനയപ്പെടുക (ഭക്തിപ്പെടുക)യും ചെയ്തു إِلَىٰ رَبِّهِمْ തങ്ങളുടെ റബ്ബിങ്കലേക്ക് أُولَٰئِكَ അക്കൂട്ടർ أَصْحَابُ الْجَنَّةِ സ്വർഗക്കാരാകുന്നു هُمْ فِيهَا അവർ അതിൽ خَالِدُونَ നിത്യവാസികളാകുന്നു.

---

സത്യവിശ്വാസികളുടെ പര്യവസാനത്തെപ്പറ്റി ചുരുക്കി വിവരിച്ചശേഷം രണ്ടുകൂട്ടരുടെയും ഇടക്ക് ഉപമാരൂപത്തിൽ ഒരു താരതമ്യം ചൂണ്ടിക്കാട്ടുന്നു.:-

۞ مَثَلُ ٱلْفَرِيقَيْنِ كَٱلْأَعْمَىٰ وَٱلْأَصَمِّ وَٱلْبَصِيرِ وَٱلسَّمِيعِ ۚ هَلْ يَسْتَوِيَانِ مَثَلًا ۚ أَفَلَا تَذَكَّرُونَ ﴿٢٤﴾

**﴾24﴿ (ഈ) രണ്ടു കൂട്ടരുടെയും ഉപമ, അന്ധനും ബധിരനും, കാണുന്നവനും കേൾക്കുന്നവനും (എന്ന) പോലെയാകുന്നു. ഇവർ (രണ്ട് കൂട്ടരും) ഉപമയിൽ സമമാകുമോ?! അപ്പോൾ, നിങ്ങൾ ആലോചിച്ച് നോക്കുന്നില്ലേ?!**

അവിശ്വാസികളെ അന്ധൻമാരോടും ബധിരൻമാരോടും, സത്യവിശ്വാസികളെ കാഴ്ചയും കേൾവിയും ഉള്ളവരോടും ഉപമിപ്പിച്ചിരിക്കുകയാണ്.

## വിഭാഗം-3

നബിﷺയെയും, ക്വുർആനെയും നിഷേധിക്കുന്ന ഈ മുശ്‌രിക്കുകളെപ്പോലെ, മുൻപ്രവാചകൻമാരെയും അവരുടെ പ്രബോധനങ്ങളെയും നിഷേധിച്ചിരുന്ന ചില സമുദായങ്ങളുടെ കഥയാണ് തുടർന്നു വിവരിക്കുന്നത്. ഒന്നാമത്തെ സമുദായമായ നൂഹ് നബി (അ) യുടെ സമുദായത്തിന്റെ കഥകൊണ്ട് തന്നെ അതാരംഭിക്കുകയും ചെയ്യുന്നു:-

وَلَقَدْ أَرْسَلْنَا نُوحًا إِلَىٰ قَوْمِهِۦٓ إِنِّي لَكُمْ نَذِيرٌ مُّبِينٌ ﴿٢٥﴾

﴾25﴿ നൂഹിനെ അദ്ദേഹത്തിന്റെ ജനതയിലേക്ക് നാം അയക്കുകയുണ്ടായി; (അദ്ദേഹം പറഞ്ഞു:) 'നിശ്ചയമായും, ഞാൻ നിങ്ങൾക്ക് സ്പഷ്ടമായ ഒരു താക്കീതുകാരനാകുന്നു;

أَن لَّا تَعْبُدُوٓاْ إِلَّا ٱللَّهَ ۖ إِنِّيٓ أَخَافُ عَلَيْكُمْ عَذَابَ يَوْمٍ أَلِيمٍ ﴿٢٦﴾

﴾26﴿ (അതായത്) നിങ്ങൾ അല്ലാഹുവിനെയല്ലാതെ ആരാധിക്കരുതെന്ന്. വേദനയേറിയ ഒരു ദിവസത്തിലെ ശിക്ഷയെ നിങ്ങളുടെ മേൽ ഞാൻ ഭയപ്പെടുന്നു.'

---

﴾25﴿ وَلَقَدْأَرْسَلْنَا നാം അയക്കുകയുണ്ടായി, അയച്ചിട്ടുണ്ട് نُوحًا നൂഹിനെ إِلَىٰقَوْمِهِۦ തന്റെ ജനതയിലേക്ക് إِنِّي നിശ്ചയമായും ഞാൻ لَكُمْ നിങ്ങൾക്ക് نَذِيرٌ താക്കീത് (മുന്നറിയിപ്പ്) കാരനാണ് مُّبِينٌ സ്പഷ്ടമായ ﴾26﴿ أَنْلَاتَعْبُدُوا നിങ്ങൾ ആരാധിക്കരുതെന്ന് إِلَّااللَّهَ അല്ലാഹുവിനെയല്ലാതെ إِنِّيأَخَافُ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു عَلَيْكُمْ നിങ്ങളുടെമേൽ عَذَابَيَوْمٍ ഒരു ദിവസത്തിലെ ശിക്ഷ أَلِيمٍ വേദനയേറിയ

---

فَقَالَ ٱلْمَلَأُ ٱلَّذِينَ كَفَرُواْ مِن قَوْمِهِۦ مَا نَرَىٰكَ إِلَّا بَشَرًا مِّثْلَنَا وَمَا نَرَىٰكَ ٱتَّبَعَكَ إِلَّا ٱلَّذِينَ هُمْ أَرَاذِلُنَا بَادِيَ ٱلرَّأْيِ وَمَا نَرَىٰ لَكُمْ

﴾27﴿ അപ്പോൾ, അദ്ദേഹത്തിന്റെ ജനതയിൽനിന്ന് അവിശ്വസിച്ചവരായ പ്രധാനികൾ പറഞ്ഞു: 'ഞങ്ങളെപ്പോലെയുള്ള ഒരു മനുഷ്യനായിട്ടല്ലാതെ നിന്നെ ഞങ്ങൾ കാണുന്നില്ല; ഞങ്ങളിൽ ഏറ്റവും താണവരായുള്ളവരല്ലാതെ- (അതും) പ്രഥമ വീക്ഷണത്തിൽ (ചിന്തിക്കാതെ)- നിന്നെ (ആരും) പിൻപറ്റിയതായി ഞങ്ങൾ കാണുന്നുമില്ല; ഞങ്ങളെക്കാൾ നിങ്ങൾക്ക് വല്ല ശ്രേഷ്ഠതയും (ഉള്ളതായും) ഞങ്ങൾ

عَلَيْنَا مِن فَضْلٍۭ بَلْ نَظُنُّكُمْ كَٰذِبِينَ ﴿٢٧﴾

**കാണുന്നില്ല. എന്നല്ല, നിങ്ങളെ വ്യാജം പറയുന്നവരായാണ് ഞങ്ങൾ കരുതുന്നത്.'**

---

﴾27﴿ فَقَالَ അപ്പോൾ പറഞ്ഞു الْمَلَأُ പ്രമാണികൾ, പ്രധാനികൾ, സംഘക്കാർ الَّذِينَ كَفَرُوا അവിശ്വസിച്ചവരായ مِن قَوْمِهِ അദ്ദേഹത്തിന്റെ ജനതയിൽ നിന്ന് مَا نَرَاكَ നിന്നെ ഞങ്ങൾ കാണുന്നില്ല إِلَّا بَشَرًا ഒരു മനുഷ്യനായല്ലാതെ مِثْلَنَا ഞങ്ങളെപ്പോലെയുള്ള وَمَا نَرَاكَ നിന്നെ ഞങ്ങൾ കാണുന്നുമില്ല اتَّبَعَكَ നിന്നെ പിൻപറ്റിയതായി إِلَّا الَّذِينَ യാതൊരു കൂട്ടരൊഴികെ هُمْ അവർ أَرَاذِلُنَا ഞങ്ങളിലെ ഏറ്റം താണവരാണ്, അധമരാണ് بَادِيَ الرَّأْيِ പ്രഥമമായ അഭിപ്രായത്തിൽ, പ്രഥമവീക്ഷണത്തിൽ وَمَا نَرَىٰ ഞങ്ങൾ കാണുന്നുമില്ല لَكُمْ നിങ്ങൾക്ക് عَلَيْنَا ഞങ്ങളെക്കാൾ مِن فَضْلٍ ഒരു ശ്രേഷ്ഠതയും بَلْ പക്ഷേ, എന്നല്ല نَظُنُّكُمْ നിങ്ങളെ ഞങ്ങൾ കരുതുന്നു, ഭാവിക്കുന്നു كَاذِبِينَ വ്യാജം പറയുന്നവരായി.

---

സത്യനിഷേധികളായ ആ പ്രമാണിവർഗത്തിന്റെ മറുപടിയിൽനിന്ന് അവരുടെ അഹന്തയും മൂഢതയും ഒരുപോലെ വ്യക്തമാകുന്നതാണ്. ഒന്നാമതായി: നൂഹ്(അ) ഒരു മനുഷ്യനാണ്– മലക്കല്ല– എന്നാണവരുടെ ആരോപണം. മനുഷ്യരെ ഉപദേശിക്കുവാൻ മനുഷ്യനല്ലാതെ പറ്റുകയില്ലെന്നും, മലക്ക് ഉപദേശകനായി നിയോഗിക്കപ്പെടുന്നത് അപ്രായോഗികമാണെന്നും അവർ മനസ്സിലാക്കിയില്ല. താണതരക്കാരായആളുകളാണ് അദ്ദേഹത്തെ പിൻപറ്റിയിരിക്കുന്നത്; അതാകട്ടെ, ശരിക്കും ആലോചിക്കാതെ പ്രഥമദൃഷ്ടിയിൽ അദ്ദേഹത്തിന്റെ ഉപദേശം ശരിയാണെന്ന് ധരിച്ചുവശായതുമാണ്. ഇതാണ് രണ്ടാമത്തെ ആരോപണം. ഔന്നത്യത്തിന്റെ കുത്തകവാദവും, അധമത്വത്തിന്റെ മുദ്രകുത്തലും പ്രമാണിവർഗത്തിന്റെ എക്കാലത്തുമുള്ള പതിവാണ്. ഒരു കാര്യം സത്യമോ ന്യായമോ ആണെന്നുള്ളതിന്റെ ലക്ഷണം അക്കാര്യം സ്വീകരിക്കുന്നവർ പ്രമാണികളോ താണ നിലവാരത്തിലുള്ളവരോ ആയിരിക്കലല്ലല്ലോ. മാത്രമല്ല, മിക്കവാറും എല്ലായ്പ്പോഴും സത്യം സ്വീകരിക്കുവാൻ ആദ്യം മുന്നോട്ടുവരുക ദുർബല വിഭാഗക്കാരും സാധാരണക്കാരുമായിരിക്കും താനും. പ്രമാണി വർഗത്തിന്റെ അഹന്തയും ദുരഭിമാനവും അതിന് വിലങ്ങുതടിയായിരിക്കലാണ് പതിവ്.

ഏതൊരു റസൂലിനെയും അയക്കുമ്പോൾ, അതത് നാട്ടിലെ സുഖലോലുപൻമാരായ ആളുകൾ തങ്ങളുടെ പൂർവ്വാചാരങ്ങളെ കൈവിടുവാൻ വിസമ്മതിക്കാതിരുന്നിട്ടില്ല എന്ന് അല്ലാഹുതന്നെ (43 : 23 ൽ) പ്രസ്താവിച്ചിട്ടുള്ളതാണ്. റോമാചക്രവർത്തിയായ ഹിറക്ലിയൂസിനെ ഇസ്ലാമിലേക്ക് ക്ഷണിച്ചുകൊണ്ട് നബി തിരുമേനിﷺയുടെ കത്ത് കിട്ടിയപ്പോൾ, അദ്ദേഹം ശാമിലുണ്ടായിരുന്ന അബൂസുഫ്യാനെ (റ) വിളിപ്പിച്ച് നബിﷺയെപ്പറ്റി പലതും അന്വേഷിച്ചറിഞ്ഞ കൂട്ടത്തിൽ നബിﷺയെ പിൻപറ്റിക്കൊണ്ടിരിക്കുന്നത് പ്രമാണി വിഭാഗമോ, ദുർബലവിഭാഗമോ എന്ന് ചോദിക്കുകയുണ്ടായി. ദുർബല വിഭാഗത്തിൽപെട്ടവരാണെന്നായിരുന്നു അബൂസുഫ്യാന്റെ (റ) മറുപടി. റസൂലുകളുടെ അനുയായികൾ അങ്ങനെത്തന്നെ ആയിരിക്കുമെന്ന് അപ്പോൾ ഹിറക്ലിയൂസ് പറയുകയുണ്ടായി. നൂഹ് നബി (അ)യിൽ വിശ്വസിച്ചിരുന്നവർ ചെരുപ്പ് പണിക്കാരും മറ്റുമാ

യിരുന്നുവെന്നാണ് പറയപ്പെടുന്നത്; അല്ലാഹുവിനറിയാം. നബി തിരുമേനിﷺയിൽ ആദ്യ മാദ്യം വിശ്വസിച്ച പലരും ദുർബലരും സാധുക്കളുമായിരുന്നുവെന്നുള്ളത് പ്രസിദ്ധമാണല്ലോ.

നൂഹ് (അ)നെ പിൻപറ്റിയ ആ നിസ്സാരൻമാർപോലും നൂഹ് (അ) പറയുന്നതിന്റെ ന്യായാന്യായതകളെപ്പറ്റി ചിന്തിക്കാതെ വഞ്ചിതരായതാണെന്നാണല്ലോ പ്രമാണി വർഗത്തിന്റെ ആരോപണം. പ്രവാചകൻമാരുടെ ദൗത്യസന്ദേശങ്ങൾ വക്രതയില്ലാത്തതും, പ്രഥമ വീക്ഷണംകൊണ്ട് തന്നെ സത്യത ബോധ്യപ്പെടുന്നതുമായിരിക്കും. അവിടെ വിമർശനത്തിനോ കൂടുതൽ ചിന്തക്കോ ആവശ്യമുണ്ടായിരിക്കയില്ല. അതേ സമയത്ത് പ്രമാണിവർഗത്തിൽ സ്വാഭാവികമായും ഉണ്ടാകുന്ന ദുഃസ്വാർത്ഥങ്ങളൊന്നും സാധാരണക്കാരെ തീണ്ടിയിരിക്കുകയുമില്ലല്ലോ. അതുകൊണ്ടാണ് സാധാരണക്കാർ പ്രവാചകൻമാരെ പിൻപറ്റുവാൻ മടികൂടാതെ മുമ്പോട്ടുവരുവാൻ കാരണമാകുന്നത്. നിഷേധികളുടെ മൂന്നാമത്തെ ആക്ഷേപം, നൂഹ് നബി (അ)ക്കും അദ്ദേഹത്തിൽ വിശ്വസിച്ചവർക്കും തങ്ങളെക്കാൾ മെച്ചപ്പെട്ട യോഗ്യതകളൊന്നും കാണുന്നില്ലെന്നുള്ളതാണ്. അവരുടെ ദൃഷ്ടിയിൽ ധനം, പ്രതാപം മുതലായ ഭൗതിക നേട്ടങ്ങളാണല്ലോ യോഗ്യതയുടെ അളവുകോൽ. ആത്മീയാഭിവൃദ്ധി, മനഃസംസ്കാരം, സാൻമാർഗികനിഷ്ഠ പോലുള്ള ഗുണങ്ങളൊന്നും അവരുടെ ദൃഷ്ടിയിൽ യോഗ്യതയായി കാണുകയുമില്ല. ആ സ്ഥിതിക്ക് ഈ ആക്ഷേപവും പരിഗണനീയമാകുന്നില്ല.

قَالَ يَـٰقَوْمِ أَرَءَيْتُمْ إِن كُنتُ عَلَىٰ بَيِّنَةٍ مِّن رَّبِّى وَءَاتَىٰنِى رَحْمَةً مِّنْ عِندِهِۦ فَعُمِّيَتْ عَلَيْكُمْ أَنُلْزِمُكُمُوهَا وَأَنتُمْ لَهَا كَـٰرِهُونَ ﴿٢٨﴾

**﴾28﴿ അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ, നിങ്ങൾ കണ്ടുവോ (പറയുവിൻ): ഞാൻ എന്റെ റബ്ബിങ്കൽ നിന്നുള്ള വ്യക്തമായ തെളിവോടെ ആയിരിക്കുകയും, അവന്റെ പക്കൽനിന്നുള്ള ഒരു കാരുണ്യം എനിക്ക് അവൻ നൽകിയിരിക്കുകയുമാണെങ്കിൽ,- എന്നിട്ട്, നിങ്ങൾക്കത് (കണ്ടറിയുവാൻ കഴിയാതെ) അന്ധമാക്കപ്പെടുകയും ചെയ്തിരിക്കുന്നു (വെങ്കിൽ എന്ത് ചെയ്യും)?! നിങ്ങൾ അതിനെ വെറുക്കുന്നവരായിരിക്കെ, അതിന് നിങ്ങളെ ഞങ്ങൾ നിർബന്ധം ചെലുത്തുകയോ?!'**

---

﴾28﴿ قَالَ അദ്ദേഹം പറഞ്ഞു يَاقَوْمِ എന്റെ ജനങ്ങളേ أَرَأَيْتُمْ നിങ്ങൾ കണ്ടുവോ (പറയുവിൻ) إِنْ كُنْتُ ഞാനാകുന്നുവെങ്കിൽ عَلَى بَيِّنَةٍ തെളിവിൻമേൽ, തെളിവോടെ مِنْ رَبِّي എന്റെ റബ്ബിങ്കൽനിന്ന് وَآتَانِي അവൻ എനിക്ക് നൽകുകയും ചെയ്തു رَحْمَةً കാരുണ്യം مِنْ عِنْدِهِ അവന്റെ പക്കൽനിന്ന് فَعُمِّيَتْ എന്നിട്ട് അത് അന്ധമാക്കപ്പെട്ടു (കാണാൻ കഴിയാതായി) عَلَيْكُمْ നിങ്ങൾക്ക് أَنُلْزِمُكُمُوهَا അതിന് നിങ്ങളെ

(നിങ്ങളോട്) ഞങ്ങൾ നിർബന്ധിക്കുമോ وَأَنتُمْ നിങ്ങളായിരിക്കെ لَهَا അതിനെ, അതിനോട് كَارِهُونَ വെറുക്കുന്നവർ, അതൃപ്തർ.

---

തെളിവ് വളരെ വ്യക്തമായിരുന്നിട്ടും നിങ്ങൾക്കത് കണ്ടു മനസ്സിലാക്കുവാൻ കഴിയാതെ വരുകയാണെങ്കിൽ വേണ്ടാ, നിങ്ങൾ വിശ്വസിച്ചേ തീരൂ എന്ന് ഞങ്ങൾ നിങ്ങളെ നിർബന്ധിക്കുന്നില്ല. നിർബന്ധത്തിന്റെ പ്രശ്നമേ ഇതിലില്ല എന്ന് സാരം. കാരുണ്യം ( رَحْمَةً ) കൊണ്ടുദ്ദേശ്യം അദ്ദേഹത്തിന് ലഭിച്ച പ്രവാചകത്വവും ദിവ്യസന്ദേശങ്ങളുമാകുന്നു. ഇത് രണ്ടും അല്ലാഹുവിന്റെ കാരുണ്യംകൊണ്ട് മാത്രം സിദ്ധിക്കുന്നതാണല്ലോ. അദ്ദേഹം തുടരുന്നു:-

وَيَـٰقَوْمِ لَآ أَسْـَٔلُكُمْ عَلَيْهِ مَالًا ۖ إِنْ أَجْرِىَ إِلَّا عَلَى ٱللَّهِ ۚ وَمَآ أَنَا۠ بِطَارِدِ ٱلَّذِينَ ءَامَنُوٓا۟ ۚ إِنَّهُم مُّلَـٰقُوا۟ رَبِّهِمْ وَلَـٰكِنِّىٓ أَرَىٰكُمْ قَوْمًا تَجْهَلُونَ ﴿٢٩﴾

**《29》 'എന്റെ ജനങ്ങളേ, ഇതിന്റെ [ഈ പ്രബോധനത്തിന്റെ] പേരിൽ ഞാൻ നിങ്ങളോട് (പ്രതിഫലമായി) യാതൊരു ധനവും ചോദിക്കുന്നില്ല.**

**എന്റെ പ്രതിഫലം അല്ലാഹുവിന്റെ മേലല്ലാതെ (ബാധ്യത) ഇല്ല. ഞാൻ വിശ്വസിച്ചവരെ ആട്ടിക്കളയുന്നവനല്ലതാനും. (കാരണം) അവർ തങ്ങളുടെ റബ്ബുമായി കണ്ടുമുട്ടുന്നവരാകുന്നു. എങ്കിലും ഞാൻ, നിങ്ങളെ അറിഞ്ഞുകൂടാത്ത ഒരു (മൂഢ) ജനതയായി കാണുന്നു.**

وَيَـٰقَوْمِ مَن يَنصُرُنِى مِنَ ٱللَّهِ إِن طَرَدتُّهُمْ ۚ أَفَلَا تَذَكَّرُونَ ﴿٣٠﴾

**《30》 'എന്റെ ജനങ്ങളേ, ഞാനവരെ ആട്ടിവിട്ടാൽ, ആരാണ് അല്ലാഹുവിൽ നിന്ന് എന്നെ സഹായി(ച്ചു രക്ഷി)ക്കുന്നത്?! അപ്പോൾ, നിങ്ങൾ (ഒട്ടും) ആലോചിച്ചു നോക്കുന്നില്ലേ?!**

وَلَآ أَقُولُ لَكُمْ عِندِى خَزَآئِنُ ٱللَّهِ وَلَآ أَعْلَمُ ٱلْغَيْبَ وَلَآ أَقُولُ إِنِّى مَلَكٌ وَلَآ أَقُولُ لِلَّذِينَ تَزْدَرِىٓ أَعْيُنُكُمْ لَن يُؤْتِيَهُمُ ٱللَّهُ خَيْرًا ۖ

**《31》 '(ജനങ്ങളേ) അല്ലാഹുവിന്റെ ഖജാനകൾ എന്റെ പക്കലുണ്ടെന്ന് ഞാൻ നിങ്ങളോട് പറയുന്നുമില്ല; ഞാൻ അദൃശ്യകാര്യം അറിയുകയുമില്ല; ഞാൻ ഒരു മലക്കാണെന്ന് ഞാൻ പറയുന്നുമില്ല; നിങ്ങളുടെ കണ്ണുകൾ അവഗണിച്ചു (നിസ്സാരമാക്കി) കൊണ്ടിരിക്കുന്നവരെക്കുറിച്ച് 'അവർക്ക് അല്ലാഹു ഒരു ഗുണവും**

നൽകുന്നതേയല്ല' എന്നും ഞാൻ പറയുന്നില്ല.

അവരുടെ സ്വന്തങ്ങളിൽ (അഥവാ മനസ്സുകളിൽ) ഉള്ളതിനെപ്പറ്റി അല്ലാഹു നല്ലവണ്ണം അറിയുന്നവനാണ്. നിശ്ചയമായും ഞാൻ (അങ്ങനെ പറഞ്ഞാൽ) അപ്പോൾ അക്രമികളിൽ പെട്ടവൻ തന്നെയായിരിക്കും.'

ٱللَّهُ أَعْلَمُ بِمَا فِىٓ أَنفُسِهِمْ ۖ إِنِّىٓ إِذًا لَّمِنَ ٱلظَّـٰلِمِينَ ﴿٣١﴾

---

﴿29﴾ وَيَاقَوْمِ എന്റെ ജനങ്ങളേ لَاأَسْأَلُكُمْ ഞാൻ നിങ്ങളോട് ചോദിക്കു(ആവശ്യപ്പെടു)ന്നില്ല عَلَيْهِ ഇതിന്റെ പേരിൽ, ഇതിന് مَالًا ഒരു ധനവും إِنْ أَجْرِيَ എന്റെ പ്രതിഫലമല്ല إِلَّا അല്ലാതെ, ഒഴികെ عَلَى اللَّهِ അല്ലാഹുവിന്റെ മേൽ وَمَاأَنَا ഞാനല്ല താനും بِطَارِدِ ആട്ടിക്കളയുന്നവനേ الَّذِينَ آمَنُوا വിശ്വസിച്ചവരെ إِنَّهُمْ നിശ്ചയമായും അവർ مُلَاقُو കണ്ടുമുട്ടുന്നവരാകുന്നു رَبِّهِمْ അവരുടെ റബ്ബുമായി وَلَٰكِنِّي എങ്കിലും ഞാൻ أَرَاكُمْ നിങ്ങളെ ഞാൻ കാണുന്നു قَوْمًا ഒരു ജനതയായി تَجْهَلُونَ അറിയാത്ത (വിഡ്ഢികളായ) ﴿30﴾ وَيَاقَوْمِ എന്റെ ജനങ്ങളേ مَنْ يَنْصُرُنِي എന്നെ ആർ സഹായിക്കും مِنَ اللَّهِ അല്ലാഹുവിൽനിന്ന് إِنْ طَرَدْتُهُمْ അവരെ ഞാൻ ആട്ടിവിട്ടെങ്കിൽ أَفَلَاتَذَكَّرُونَ അപ്പോൾ നിങ്ങൾ ആലോചിച്ചു (ഓർത്തു) നോക്കുന്നില്ലേ ﴿31﴾ وَلَاأَقُولُ ഞാൻ പറയുന്നുമില്ല لَكُمْ നിങ്ങളോട് عِنْدِي എന്റെ പക്കലുണ്ടെന്ന് خَزَائِنُ ഖജാനകൾ, ഭണ്ഡാരങ്ങൾ اللَّهِ അല്ലാഹുവിന്റെ وَلَاأَعْلَمُ ഞാൻ അറിയുന്നുമില്ല الْغَيْبَ അദൃശ്യം, മറഞ്ഞ കാര്യം وَلَاأَقُولُ ഞാൻ പറയുന്നുമില്ല إِنِّي مَلَكٌ ഞാൻ മലക്കാണെന്ന് وَلَاأَقُولُ ഞാൻ പറയുന്നുമില്ല لِلَّذِينَ تَزْدَرِي അവഗണിക്കുന്ന (നിസ്സാരമാക്കുന്ന)വരെപ്പറ്റി أَعْيُنُكُمْ നിങ്ങളുടെ കണ്ണുകൾ لَنْ يُؤْتِيَهُمُ അവർക്ക് നൽകുകയേ ഇല്ലെന്ന് اللَّهُ അല്ലാഹു خَيْرًا ഗുണം, ഒരു നന്മയും اللَّهُ أَعْلَمُ അല്ലാഹു നല്ലവണ്ണം (ഏറ്റം) അറിയുന്നവനാണ് بِمَا യാതൊന്നിനെപ്പറ്റി فِي أَنْفُسِهِمْ അവരുടെ സ്വന്തങ്ങളിലുള്ള (മനസ്സിലുള്ള) إِنِّي നിശ്ചയമായും ഞാൻ إِذًا അപ്പോൾ, എന്നാൽ, എങ്കിൽ لَمِنَ الظَّالِمِينَ അക്രമികളിൽപെട്ടവൻ തന്നെ

---

ആ ജനതയുടെ ആരോപണങ്ങൾക്കും കുതർക്കങ്ങൾക്കും നൂഹ് നബി (അ) നൽകിയ മറുപടിയാണിതെല്ലാം. യാതൊരു വ്യാഖ്യാനത്തിന്റെയും സഹായം കൂടാതെ തന്നെ അതിലടങ്ങിയ ആശയങ്ങൾ വ്യക്തമാണ്. അതിൽ നിന്ന് നാം പലതും പഠിച്ചു മനസ്സിലാക്കേണ്ടതുള്ളതുകൊണ്ടാണ് ആ മറുപടി ഇത്ര വിശദമായി ഇവിടെ അല്ലാഹു ഉദ്ധരിച്ചിരിക്കുന്നതെന്ന് പറയേണ്ടതില്ല. അത്കൊണ്ട് ഈ വചനങ്ങളിലടങ്ങിയ പാഠങ്ങളിൽ ചിലത് ഇവിടെ ചൂണ്ടിക്കാട്ടുന്നത് ഉപകാരമായിരിക്കും. ഉദാഹരണമായി:-

(1) മതോപദേശം നൽകുന്നവരും, സൻമാർഗത്തിലേക്ക് ജനങ്ങളെ ക്ഷണിക്കുന്ന

വരും അല്ലാഹുവിങ്കൽനിന്നുള്ള പ്രതിഫലമല്ലാതെ, ജനങ്ങളിൽനിന്ന് യാതൊരു പ്രതിഫലവും ആവശ്യപ്പെടുകയോ പ്രതീക്ഷിക്കുകയോ ചെയ്യരുത്.

(2) ജനങ്ങൾ ഉന്നതവർഗത്തിലോ പ്രമാണിവർഗത്തിലോ പെട്ടവരാണോ അല്ലേ എന്നുള്ളതിന്റെ അടിസ്ഥാനത്തിൽ സത്യവിശ്വാസത്തെയും സൻമാർഗിക കാര്യങ്ങളെയും വിലയിരുത്തിക്കൂടാത്തതാണ്.

(3) ദുർബ്ബലരും സാധുക്കളുമായ ആളുകളായിരിക്കും നല്ല കാര്യങ്ങളിലേക്ക് അധികം മുന്നോട്ടുവരുക.

(4) ഒരു നല്ല കാര്യത്തിൽ മുന്നിട്ട് നിൽക്കുന്നവർ കേവലം താഴേകിടയിലുള്ളവരായതിന്റെ പേരിൽ, മേലേകിടയിലുള്ളവർ അറച്ചു നിൽക്കുന്ന പക്ഷം അതവരുടെ വിഡ്ഢിത്തമാണെന്ന് അവരെ ബോധ്യപ്പെടുത്തുകയല്ലാതെ, താഴേകിടക്കാരെ അവഗണിച്ചു കളയുവാൻ പാടില്ല.

(5) പ്രവാചകൻമാർക്ക് പോലും അദൃശ്യമായ കഴിവുകളോ, അദൃശ്യ കാര്യങ്ങളെക്കുറിച്ചുള്ള അറിവോ ഇല്ല. എന്നിരിക്കെ, പ്രവാചകത്വം പോലുമില്ലാതെ മഹാത്മാക്കളോ, സജ്ജനങ്ങളോ ആയതിന്റെ പേരിൽ ആർക്കും അത് രണ്ടും ഒരിക്കലും ഉണ്ടാകാവതല്ല.

നൂഹ് നബി (അ)യുടെ ഹൃദയസ്പൃക്കായ ഈ നീണ്ട പ്രസ്താവനകൾക്ക് ആ ജനതയിൽ നിന്നുണ്ടായ പ്രതികരണം നോക്കുക:-

قَالُوا۟ يَـٰنُوحُ قَدْ جَـٰدَلْتَنَا فَأَكْثَرْتَ جِدَٰلَنَا فَأْتِنَا بِمَا تَعِدُنَآ إِن كُنتَ مِنَ ٱلصَّـٰدِقِينَ ﴿٣٢﴾

**《32》 അവർ പറഞ്ഞു: 'നൂഹേ, നീ ഞങ്ങളോട് തർക്കിച്ചു. അങ്ങനെ ഞങ്ങളോടുള്ള തർക്കം നീ (വളരെ) വർദ്ധിപ്പിച്ചു. എനി നീ ഞങ്ങളോട് താക്കീത് ചെയ്യുന്ന കാര്യം [ആ ശിക്ഷ] ഞങ്ങൾക്ക് കൊണ്ടുവരിക; നീ സത്യം പറയുന്നവനാണെങ്കിൽ! [അതൊന്ന് കാണാമല്ലോ]**

---

《32》 قَالُوا അവർ പറഞ്ഞു يَانُوحُ നൂഹേ قَدْ جَادَلْتَنَا ഞങ്ങളോട് നീ തർക്കം നടത്തിക്കഴിഞ്ഞു, തർക്കിച്ചിട്ടുണ്ട് فَأَكْثَرْتَ അങ്ങനെ നീ വർദ്ധിപ്പിച്ചു جِدَالَنَا ഞങ്ങളോടുള്ള തർക്കം فَأْتِنَا എനി നീ ഞങ്ങൾക്ക് വാ, കൊണ്ടുവാ بِمَا تَعِدُنَا നീ ഞങ്ങളെ താക്കീത് ചെയ്യുന്നതുമായി, വാഗ്ദത്തം ചെയ്യുന്നത് إِنْ كُنْتَ നീ ആണെങ്കിൽ مِنَ الصَّادِقِينَ സത്യം പറയുന്നവരിൽപെട്ട (വൻ)

---

ഇതായിരുന്നു ആ ധിക്കാരികളുടെ പ്രതികരണം! അവരുടെ അഹന്തയും, ഔദ്ധത്യവും, പരിഹാസവും അതികഠിനം തന്നെ! ആ മഹാനുഭാവൻ അവസാനമായി പറയുന്നത് നോക്കുക:-

قَالَ إِنَّمَا يَأْتِيكُم بِهِ ٱللَّهُ إِن شَآءَ وَمَآ أَنتُم بِمُعْجِزِينَ ﴿٣٣﴾

﴾33﴿ അദ്ദേഹം പറഞ്ഞു: 'അല്ലാഹു മാത്രമാണത് നിങ്ങൾക്ക് കൊണ്ടുവരുക. അവൻ ഉദ്ദേശിച്ചെങ്കിൽ. നിങ്ങൾ (അവനെ) അശക്തരാ(ക്കി തോൽപി)ക്കുന്നവരല്ലതാനും.

وَلَا يَنفَعُكُمْ نُصْحِىٓ إِنْ أَرَدتُّ أَنْ أَنصَحَ لَكُمْ إِن كَانَ ٱللَّهُ يُرِيدُ أَن يُغْوِيَكُمْ ۚ هُوَ رَبُّكُمْ وَإِلَيْهِ تُرْجَعُونَ ﴿٣٤﴾

﴾34﴿ 'നിങ്ങൾക്ക് ഉപദേശം നൽകുവാൻ ഞാൻ ഉദ്ദേശിച്ചാൽ, എന്റെ ഉപദേശം നിങ്ങൾക്ക് ഉപകരിക്കുകയുമില്ല; നിങ്ങളെ വഴിപിഴവിലാക്കുവാൻ അല്ലാഹു ഉദ്ദേശിച്ചിരിക്കുകയാണെങ്കിൽ. അവൻ നിങ്ങളുടെ റബ്ബത്രെ. അവനിലേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.'

---

﴾33﴿ قَالَ അദ്ദേഹം പറഞ്ഞു إِنَّمَا يَأْتِيكُم നിങ്ങൾക്ക് വരും, കൊണ്ടുവരും بِهِ അതുകൊണ്ട്, അതിനെ اللَّهُ അല്ലാഹു (മാത്രം) إِن شَاءَ അവൻ ഉദ്ദേശിച്ചാൽ وَمَا أَنتُم നിങ്ങളല്ല താനും بِمُعْجِزِينَ അശക്തരാക്കുന്നവർ (തോൽപിക്കുന്നവർ). ﴾34﴿ وَلَا يَنفَعُكُمْ നിങ്ങൾക്ക് ഉപയോഗപ്പെടുകയുമില്ല نُصْحِي എന്റെ ഉപദേശം, ഗുണകാംക്ഷ إِنْ أَرَدتُّ ഞാൻ ഉദ്ദേശിച്ചാൽ أَنْ أَنصَحَ ഞാൻ ഉപദേശിക്കുവാൻ, ഗുണം കാംക്ഷിക്കുവാൻ لَكُمْ നിങ്ങളെ, നിങ്ങൾക്ക് إِن كَانَ ആണെങ്കിൽ اللَّهُ അല്ലാഹു يُرِيدُ ഉദ്ദേശിക്കുന്നു (വെങ്കിൽ) أَن يُغْوِيَكُمْ നിങ്ങളെ വഴിപിഴവിലാക്കുവാൻ هُوَ അവൻ رَبُّكُمْ നിങ്ങളുടെ റബ്ബാണ് وَإِلَيْهِ അവനിലേക്കുതന്നെ تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു.

---

നിങ്ങളോട് താക്കീത് ചെയ്യപ്പെടുന്ന ശിക്ഷ ഇറക്കുന്ന കാര്യത്തിൽ എനിക്ക് യാതൊരു പങ്കോ, സ്വാധീനമോ ഇല്ല. അല്ലാഹു ഉദ്ദേശിച്ചെങ്കിൽ അവൻ അത് നടപ്പിൽ വരുത്തുമെന്ന് മാത്രമേ എനിക്ക് പറയുവാനുള്ളൂ. എന്നാൽ ഒരു കാര്യം നിങ്ങളുടെ ഓർമയിലിരിക്കട്ടെ; ശിക്ഷ വരുന്നപക്ഷം, അവനെ തോൽപിച്ചു നിങ്ങൾക്ക് രക്ഷപ്പെടാമെന്ന് നിങ്ങൾ ധരിക്കേണ്ട. നിങ്ങളുടെ സ്ഥിതിഗതികളിൽ നിങ്ങൾ മാറ്റം വരുത്താതെ ശഠിച്ചു നിൽക്കുന്ന സ്ഥിതിക്ക് നിങ്ങളെ വഴിപിഴച്ച ദുർമാർഗികളാക്കി സ്ഥിരപ്പെടുത്തുവാനാണ് അല്ലാഹു ഉദ്ദേശിച്ചിരിക്കുന്നതെന്ന് മനസ്സിലാകുന്നു. ആകയാൽ, നിങ്ങളെ ഉപദേശിക്കുവാൻ എനിയും ഞാൻ ഒരുങ്ങിയിട്ട് അതുകൊണ്ട് ഫലം ഉണ്ടാവാൻ വഴി കാണുന്നില്ല. നിങ്ങൾ എന്ത്തന്നെ പറഞ്ഞാലും ശരി, നിങ്ങളുടെ റബ്ബ് അല്ലാഹുവാണ്. അവങ്കലേക്ക് തന്നെ നിങ്ങൾ മടങ്ങുകയും ചെയ്യും. ഈ ധിക്കാരത്തിന്റെ ഫലം അപ്പോൾ നിങ്ങൾക്ക് കാണാം. എന്നൊക്കെയാണ് അദ്ദേഹം പറഞ്ഞതിന്റെ സാരം. എത്ര മനോവേദനയോടുകൂടിയായിരിക്കും അദ്ദേഹം ഇതെല്ലാം പറയുന്നതെന്ന് ആലോചിച്ചു നോക്കുക! അല്ലാഹു പറയുന്നു:-

أَمْ يَقُولُونَ ٱفْتَرَىٰهُ ۖ قُلْ إِنِ ٱفْتَرَيْتُهُۥ فَعَلَىَّ إِجْرَامِى وَأَنَا۠ بَرِىٓءٌ مِّمَّا تُجْرِمُونَ ﴿٣٥﴾

**﴾35﴿ അഥവാ അവർ പറയുന്നുവോ: 'അതദ്ദേഹം കെട്ടിച്ചമച്ചിരിക്കുകയാണെന്ന്?! പറയുക: 'ഞാനത് കെട്ടിച്ചമച്ചുവെങ്കിൽ, ഞാൻ ചെയ്ത കുറ്റം എന്റെ മേലായിരിക്കും. നിങ്ങൾ കുറ്റം ചെയ്തു കൊണ്ടിരിക്കുന്നതിൽനിന്ന് ഞാൻ (ബാധ്യത) ഒഴിവായവനുമാണ്'.**

---

﴾35﴿ أَمْ അതല്ല, അഥവാ, അതോ يَقُولُونَ അവർ പറയുന്നു(വോ) افْتَرَاهُ അതദ്ദേഹം അത് കെട്ടിച്ചമച്ചുവെന്ന് قُلْ നീ പറയുക إِنِافْتَرَيْتُهُ ഞാനത് കെട്ടിച്ചമച്ചുവെങ്കിൽ فَعَلَيَّ എന്നാൽ എന്റെ മേലാണ് إِجْرَامِي എന്റെ കുറ്റം ചെയ്യൽ (ഞാൻ ചെയ്ത കുറ്റം) وَأَنَا ഞാനാകട്ടെ, ഞാനും (തന്നെ) بَرِيءٌ (ബാധ്യത) ഒഴിവായവനാണ് مِمَّاتُجْرِمُونَ നിങ്ങൾ കുറ്റം ചെയ്തുകൊണ്ടിരിക്കുന്നതിൽ നിന്ന്

---

ഈ വചനം, നൂഹ് നബി (അ)യെയും ജനതയെയും സംബന്ധിച്ച് തന്നെയാണെന്നാണ് ക്വുർആൻ വ്യാഖ്യാതാക്കൾ പലരും പറഞ്ഞുകാണുന്നത്. ഇതൊക്കെ നൂഹ് (അ) വൃഥാ കെട്ടിപ്പറഞ്ഞുണ്ടാക്കുകയാണെന്നാണ് ആ ജനത പറയുന്നതെങ്കിൽ- വാസ്തവത്തിൽ അതാണവരുടെ വാദവും- അവരോട് ഇന്നിന്നപ്രകാരം മറുപടി പറയണമെന്ന് നൂഹ് (അ)നോടുള്ള കൽപനയായിരിക്കും അപ്പോൾ ഇത്. ഞാൻ ഇതൊക്കെ എന്റെ സ്വന്തം വകയായി പറഞ്ഞുണ്ടാക്കുന്നതാകയാൽ അതിന്റെ ശിക്ഷയും ബാധ്യതയും നിങ്ങൾക്കില്ല. എനിക്ക് മാത്രമായിരിക്കുന്നതാണ്. എന്നാൽ, നിങ്ങൾ അനേകം കുറ്റങ്ങളും തോന്നിയവാസങ്ങളും ചെയ്തുകൊണ്ടേയിരിക്കുകയാണ്. അതിന്റെയെല്ലാം ബാധ്യതയും ശിക്ഷയും നിങ്ങളും പേറേണ്ടിവരും. അതിൽ നിന്ന് ഞാൻ ശുദ്ധനുമായിരിക്കും. ഇക്കാര്യം നിങ്ങൾ ഓർമിച്ചിരിക്കണമെന്ന് സാരം.

ഖത്താദഃ (റ) മുതലായവരുടെ അഭിപ്രായത്തിൽ ഈ വചനം. നൂഹ് (അ)നെയും ജനതയെയും കുറിച്ചുള്ള സംസാരത്തിന്നിടയിൽ, ആ ജനത ചെയ്തതുപോലെ നബി തിരുമേനിﷺയുടെ പേരിൽ കള്ളവാദം നടത്തിക്കൊണ്ടിരുന്ന മക്കാ മുശ്‌രിക്കുകളെപ്പറ്റി നബിﷺയെ അഭിമുഖീകരിച്ചുകൊണ്ടുള്ള ഒരു ഇടവാക്യ( **جملة معترضة** )മാണിത്. ഈ അഭിപ്രായമാണ് ഇബ്നുകഥീറും, ഇമാം റാസിയും (റ) മറ്റു ചിലരും സ്വീകരിച്ചു കാണുന്നതും. കൂടുതൽ നന്നായി തോന്നുന്നതും ഇതുതന്നെ.الله أعلم

## വിഭാഗം- 4

وَأُوحِىَ إِلَىٰ نُوحٍ أَنَّهُۥ لَن يُؤْمِنَ مِن قَوْمِكَ إِلَّا مَن قَدْ ءَامَنَ فَلَا تَبْتَئِسْ بِمَا كَانُوا۟ يَفْعَلُونَ ﴿٣٦﴾

**﴾36﴿ നൂഹിന് 'വഹ്‌യ്' [ദിവ്യസന്ദേശം] നൽകപ്പെട്ടു: 'നിന്റെ ജനങ്ങളിൽനിന്ന് വിശ്വസിച്ചു കഴിഞ്ഞവരല്ലാതെ (എനി ആരും) വിശ്വസിക്കുന്നതേയല്ല. ആകയാൽ അവർ ചെയ്തു കൊണ്ടിരിക്കുന്നതിനെപ്പറ്റി നീ സങ്കടപ്പെടരുത്.**

وَٱصۡنَعِ ٱلۡفُلۡكَ بِأَعۡيُنِنَا وَوَحۡيِنَا وَلَا تُخَٰطِبۡنِي فِي ٱلَّذِينَ ظَلَمُوٓاْ

**﴾37﴿ നമ്മുടെ ദൃഷ്ടിയിലായും, നമ്മുടെ 'വഹ്‌യ്' അനുസരിച്ചും നീ കപ്പൽ നിർമിക്കുകയും ചെയ്യുക. (ആ) അക്രമം പ്രവർത്തിച്ചവരുടെ കാര്യത്തിൽ നീ എന്നെ അഭിമുഖീകരിക്കുക [എന്നോടപേക്ഷിക്കുക]യും ചെയ്യരുത്.**

إِنَّهُم مُّغۡرَقُونَ ﴿٣٧﴾

**നിശ്ചയമായും അവർ മുക്കിനശിപ്പിക്കപ്പെടുന്നവരാകുന്നു.'**

---

﴾36﴿ وَأُوحِيَ വഹ്‌യ് നൽകപ്പെട്ടു إِلَىٰ نُوحٍ നൂഹിലേക്ക്, നൂഹിന് أَنَّهُۥ അത് (കാര്യം ആണ്) എന്ന് لَن يُؤْمِنَ വിശ്വസിക്കുകയേ ഇല്ല مِن قَوْمِكَ നിന്റെ ജനതയിൽ നിന്ന് إِلَّا مَنْ യാതൊരുവരല്ലാതെ قَدْ آمَنَ വിശ്വസിച്ചുകഴിഞ്ഞ فَلَا تَبْتَئِسْ അതിനാൽ നീ സങ്കടപ്പെടേണ്ട, വിഷമപ്പെടരുത് بِمَا كَانُوا അവരായിരിക്കുന്നതുകൊണ്ട് يَفْعَلُونَ അവർ ചെയ്യുക, പ്രവർത്തിക്കുക ﴾37﴿ وَاصْنَعِ നീ ഉണ്ടാക്കുക (നിർമിക്കുക)യും ചെയ്യുക الْفُلْكَ കപ്പൽ بِأَعْيُنِنَا നമ്മുടെ ദൃഷ്ടിയിലായി وَوَحْيِنَا നമ്മുടെ വഹ്‌യിലായും (വഹ്‌യ് പ്രകാരവും) وَلَا تُخَاطِبْنِي എന്നെ നീ അഭിമുഖീകരിക്കുകയും ചെയ്യരുത് فِي الَّذِينَ യാതൊരുവരിൽ, ഒരു കൂട്ടരുടെ കാര്യത്തിൽ ظَلَمُوا അക്രമം പ്രവർത്തിച്ച إِنَّهُمْ നിശ്ചയമായും അവർ مُغْرَقُونَ മുക്ക(മുക്കി നശിപ്പിക്ക)പ്പെടുന്ന വരാകുന്നു.

---

തൊള്ളായിരത്തി അമ്പത് കൊല്ലക്കാലം നൂഹ് (അ) ആ ജനങ്ങളിൽ കഴിഞ്ഞുകൂടി. (29: 14) ഇക്കാലമത്രയും രാപ്പകൽ ഭേദമന്യെ ആ ജനതയെ അദ്ദേഹം സത്യവിശ്വാസത്തിലേക്കും, തൗഹീദിലേക്കും ക്ഷണിച്ചുകൊണ്ടിരുന്നു. അവരുടെ ധിക്കാരവും നിഷേധവും വർദ്ധിച്ചതേയുള്ളു. (കൂടുതൽ വിവരം സൂഃ നൂഹിൽ കാണാം) നേരത്തെ വിശ്വസിച്ചുകഴിഞ്ഞ ആളുകളല്ലാതെ- അവർ അൽപം സാധുക്കളായിരുന്നുതാനും- എനി ആരും വിശ്വസിക്കുവാൻ പോകുന്നില്ല. അതുകൊണ്ട് അവരെ ഉൻമൂലനം ചെയ്യത്തക്ക ഒരു ശിക്ഷ- ജലപ്രളയം- വരുവാൻ പോകുന്നു. അതിൽ നിന്ന് നിങ്ങൾക്ക് രക്ഷപ്പെടുവാനായി ഒരു കപ്പൽ നിർമിച്ചുകൊള്ളണം. അതിന്റെ നിർമാണം എന്റെ മേൽനോട്ടത്തിലും, നിർദ്ദേശമനുസരിച്ചും ആയിരിക്കുകയും വേണം എന്നൊക്കെ നൂഹ് നബി (അ)ക്ക് അല്ലാഹു വഹ്‌യ് നൽകി. വിശ്വസിക്കാത്ത ആ അക്രമികളുടെ കാര്യത്തിൽ യാതൊരു അപേക്ഷയും, അനുതാപവും നടത്തരുതെന്ന് അദ്ദേഹത്തെ പ്രത്യേകം ഉണർത്തുകയും ചെയ്തു.

കപ്പൽ നിർമാണത്തെപ്പറ്റി മുമ്പ് മനുഷ്യസമുദായത്തിന് പരിചയമില്ല. അതുകൊണ്ട് കപ്പലിന്റെ ആകൃതിയും, നിർമിക്കേണ്ട രീതിയുമെല്ലാം അല്ലാഹുവിൽനിന്ന് ലഭിക്കേണ്ടിയിരുന്നു. അതാണ് നമ്മുടെ ദൃഷ്ടിയിലും നമ്മുടെ വഹ്‌യനുസരിച്ചും (بِأَعْيُنِنَا وَوَحْيِنَا) എന്ന വാക്ക് സൂചിപ്പിക്കുന്നത്. പലകകളും, ആണികളുമുള്ളത് (ذات الواح ودسر) എന്ന് സൂറത്തുൽ ഖമറിൽ അതിനെ വിശേഷിപ്പിച്ചിട്ടുള്ളതും പ്രസ്താവ്യമത്രെ. കപ്പൽ കേവലം വളരെ ചെറുതൊന്നുമല്ലായിരുന്നുവെന്ന് 40-ാം വചനത്തിൽ നിന്ന് മനസ്സിലാക്കാം.

അതിന്റെ വലുപ്പത്തെയും സ്വഭാവത്തെയും പറ്റി പലരും പല പ്രകാരത്തിൽ പറഞ്ഞു കാണാമെങ്കിലും മിക്കവാറും അവ ഇസ്റാഈലീ വാർത്തകളിൽപെട്ടവയാകുന്നു. ബൈബ്ളിൽ അതിന്റെ നീളം മുന്നൂറുമുഴവും, വീതി അമ്പതുമുഴവും, ഉയരം മുപ്പതുമുഴവുമായിരുന്നുവെന്നും, അത് മൂന്ന് തട്ടുള്ളതായിരുന്നുവെന്നും പ്രസ്താവിച്ചിരിക്കുന്നു. (ഉൽപത്തി 6 ൽ 14- 16) വാസ്തവം അല്ലാഹുവിനറിയാം. വലുപ്പവും ആകൃതിയും അറിയുന്നതിൽ പ്രത്യേക പ്രയോജനമൊന്നുമില്ലല്ലോ.

وَيَصْنَعُ ٱلْفُلْكَ وَكُلَّمَا مَرَّ عَلَيْهِ مَلَأٌ مِّن قَوْمِهِۦ سَخِرُوا۟ مِنْهُ ۚ

**﴿38﴾ അദ്ദേഹം കപ്പൽ നിർമിച്ചുകൊണ്ടിരിക്കുന്നു. അദ്ദേഹത്തിന്റെ ജനങ്ങളിൽനിന്ന് ഓരോ (പ്രമാണി) സംഘവും അദ്ദേഹത്തിന്റെ അടുക്കലൂടെ നടക്കുമ്പോഴൊക്കെയും അവർ അദ്ദേഹത്തെപ്പറ്റി പരിഹസിക്കും.**

قَالَ إِن تَسْخَرُوا۟ مِنَّا فَإِنَّا نَسْخَرُ مِنكُمْ كَمَا تَسْخَرُونَ ﴿٣٨﴾

**അദ്ദേഹം പറഞ്ഞു: 'ഞങ്ങളെപ്പറ്റി നിങ്ങൾ പരിഹസിക്കുന്നുവെങ്കിൽ, നിങ്ങൾ പരിഹസിക്കുന്നതുപോലെ നിശ്ചയമായും, ഞങ്ങൾ നിങ്ങളെക്കുറിച്ചും (വഴിയെ) പരിഹസിക്കുന്നതാണ്.**

فَسَوْفَ تَعْلَمُونَ مَن يَأْتِيهِ عَذَابٌ يُخْزِيهِ وَيَحِلُّ عَلَيْهِ عَذَابٌ مُّقِيمٌ ﴿٣٩﴾

**﴿39﴾ 'എന്നാൽ, വഴിയെ നിങ്ങൾക്കറിയാം: ആർക്കാണ് അപമാനപ്പെടുത്തുന്ന ശിക്ഷ വരുകയെന്ന്, ആരുടെ മേലാണ് നിലനിൽക്കുന്ന ശിക്ഷ ഇറങ്ങുകയെന്നും!'**

---

﴿38﴾ وَيَصْنَعُ അദ്ദേഹം നിർമിച്ചുകൊണ്ടിരിക്കുന്നു, നിർമിക്കുകയാണ് الْفُلْكَ കപ്പൽ وَكُلَّمَا مَرَّ നടക്കു(നടന്നു പോകു)മ്പോഴെല്ലാം عَلَيْهِ അദ്ദേഹത്തിലൂടെ (അടുക്കൽകൂടി) مَلَأٌ ഒരു സംഘം, കൂട്ടക്കാർ مِنْ قَوْمِهِ അദ്ദേഹത്തിന്റെ ജനങ്ങളിൽ നിന്ന് سَخِرُوا അവർ പരിഹസി(കളിയാ)ക്കുന്നതാണ് مِنْهُ അദ്ദേഹത്തെപ്പറ്റി قَالَ അദ്ദേഹം പറഞ്ഞു إِنْ تَسْخَرُوا നിങ്ങൾ പരിഹസിക്കുന്ന പക്ഷം مِنَّا ഞങ്ങളെപ്പറ്റി فَإِنَّا എന്നാൽ നിശ്ചയമായും ഞങ്ങൾ, നാം نَسْخَرُ ഞങ്ങൾ പരിഹസിക്കും مِنْكُمْ നിങ്ങളെപ്പറ്റി كَمَا تَسْخَرُونَ നിങ്ങൾ പരിഹസിക്കുന്നതുപോലെ. ﴿39﴾ فَسَوْفَ എന്നാൽ വഴിയെ, പിറകെ تَعْلَمُونَ നിങ്ങൾ അറിയും مَنْ ആർ, ആരാണ് يَأْتِيهِ അവന്ന് വരും, തനിക്ക് വരുന്നത് عَذَابٌ ശിക്ഷ, വല്ല ശിക്ഷയും يُخْزِيهِ അവനെ അപമാനിക്കുന്ന, വഷളാക്കുന്ന وَيَحِلُّ

ഇറങ്ങി വരുകയും عَلَيْهِ തന്റെ മേൽ عَذَابٌ ശിക്ഷ مُقِيمٌ നിലനിൽക്കുന്ന (മുറിയാത്ത).

'പ്രവാചകപ്രവർത്തനം വിട്ടേച്ച് ഇപ്പോൾ ആശാരിപ്പണിയാണോ' എന്നും മറ്റുമൊക്കെ അവർ നൂഹ് (അ) നെ പരിഹസിച്ചിരുന്നതായി രിവായത്തുകൾ കാണാം. രിവായത്തുക ളില്ലെങ്കിൽ പോലും ഊഹിക്കാവുന്നതത്രെ അത്.

حَتَّىٰٓ إِذَا جَآءَ أَمْرُنَا وَفَارَ ٱلتَّنُّورُ قُلْنَا ٱحْمِلْ فِيهَا مِن كُلٍّ زَوْجَيْنِ ٱثْنَيْنِ وَأَهْلَكَ إِلَّا مَن سَبَقَ عَلَيْهِ ٱلْقَوْلُ وَمَنْ ءَامَنَ ۚ

**﴿40﴾ അങ്ങനെ (അവസാനം) നമ്മുടെ കൽപന വരുകയും, അടുപ്പ് (ഉറവ് പൊട്ടി) തിളച്ചുമറിയുകയും ചെയ്തപ്പോൾ, നാം പറഞ്ഞു: 'എല്ലാ വസ്തുക്കളിൽനിന്നും രണ്ട് (വീതം) ഇണകളെയും, നിന്റെ വീട്ടുകാരെ (അഥവാ സ്വന്തക്കാരെ)യും നീ അതിൽ കയറ്റിക്കൊള്ളുക; ആർക്കെതിരിൽ (ശിക്ഷയുടെ) വാക്ക് മുൻകഴിഞ്ഞിട്ടുണ്ടോ അവരൊഴികെ, വിശ്വസിച്ചവരെയും (കയറ്റിക്കൊള്ളുക)**

وَمَآ ءَامَنَ مَعَهُۥٓ إِلَّا قَلِيلٌ ﴿٤٠﴾

**അദ്ദേഹത്തോടൊപ്പം അൽപം ആളുകളല്ലാതെ വിശ്വസിച്ചിട്ടില്ലതാനും.**

﴿40﴾ حَتَّىٰ അങ്ങനെ إِذَا جَاءَ വന്നപ്പോൾ أَمْرُنَا നമ്മുടെ കൽപന, കാര്യം وَفَارَ പൊട്ടി ഒഴുകുകയും, തിളച്ചുമറിയുകയും التَّنُّورُ അടുപ്പ്, തീക്കൂട് قُلْنَا നാം പറഞ്ഞു احْمِلْ നീ വഹിക്കുക (കയറ്റുക) فِيهَا അതിൽ مِنْ كُلٍّ എല്ലാറ്റിൽ നിന്നും زَوْجَيْنِ രണ്ടിണകളെ اثْنَيْنِ (ഈ) രണ്ട് وَأَهْلَكَ നിന്റെ ആൾക്കാരെ (കുടുംബത്തെ- സ്വന്തക്കാരെ- വീട്ടുകാരെ)യും إِلا مَنْ യാതൊരുവരൊഴികെ سَبَقَ عَلَيْهِ അവരുടെമേൽ മുൻകഴിഞ്ഞിരിക്കുന്നു الْقَوْلُ വാക്ക്, വാർത്ത وَمَنْ آمَنَ വിശ്വസിച്ചവരെയും وَمَا آمَنَ വിശ്വസിച്ചിട്ടില്ലതാനും مَعَهُ അദ്ദേഹമൊന്നിച്ച് إِلا قَلِيلٌ അൽപം (ആളുകൾ) അല്ലാതെ.

۞ وَقَالَ ٱرْكَبُوا۟ فِيهَا بِسْمِ ٱللَّهِ مَجْر۪ىٰهَا وَمُرْسَىٰهَآ ۚ إِنَّ رَبِّى لَغَفُورٌ رَّحِيمٌ ﴿٤١﴾

**﴿41﴾ അദ്ദേഹം (അവരോട്) പറയുകയും ചെയ്തു: 'നിങ്ങൾ അതിൽ കയറിക്കൊള്ളുവിൻ; അല്ലാഹുവിന്റെ നാമത്തിലാണ് അതിന്റെ സഞ്ചാരവും, അതിന്റെ നിറുത്തവും [നങ്കൂരമിടലും]. നിശ്ചയമായും എന്റെ റബ്ബ് വളരെ പൊറുക്കുന്നവ**

**നും, കരുണാനിധിയും തന്നെയാ ണ്.'**

﴾41﴿ وَقَالَ അദ്ദേഹം പറയുകയും ചെയ്തു ارْكَبُوا നിങ്ങൾ കയറുവിൻ, സവാരി ചെയ്യുവിൻ, വാഹനമേറുവിൻ فِيهَا അതിൽ بِسْمِ اللَّهِ അല്ലാഹുവിന്റെ നാമത്തിലാണ് مَجْرَاهَا അതിന്റെ നടത്തം, സഞ്ചാരം وَمُرْسَاهَا അതിന്റെ നങ്കൂരമിടലും إِنَّ رَبِّي നിശ്ചയമായും എന്റെ റബ്ബ് لَغَفُورٌ വളരെ പൊറുക്കുന്നവൻ തന്നെ رَحِيمٌ കരുണാനിധിയാണ്.

جَاءَ أَمْرُنَا(നമ്മുടെ കൽപന വന്നു) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം അവരെ ശിക്ഷിക്കുന്നത് സംബന്ധിച്ച കൽപന വന്നു എന്നത്രെ. എന്നാൽ, وَفَارَ التَّنُّورُ (അടുപ്പ് തിളച്ചുമറിഞ്ഞു) എന്ന വാക്കിന്റെ അർത്ഥവും ഉദ്ദേശ്യവും പല പ്രകാരത്തിൽ വിവരിക്കപ്പെട്ടിട്ടുണ്ട്. تَنُّور (തന്നൂർ) എന്ന പദത്തിന് 'അടുപ്പ്, റൊട്ടി ചുടാനുള്ള അപ്പക്കൂട്' എന്നീ അർത്ഥങ്ങളാണ് അധികമാളും നൽകിയിരിക്കുന്നത്. 'ഭൂകമ്പം' എന്നൊരർത്ഥം ഇബ്നു അബ്ബാസ് (റ)ൽ നിന്ന് നിവേദനം ചെയ്യപ്പെട്ടിട്ടുമുണ്ട്. വേറെയും അർത്ഥങ്ങളും പറയപ്പെടാതില്ല. ആ അർത്ഥങ്ങളെ ആധാരമാക്കി ചില കഥകളും പറയപ്പെട്ടിട്ടുണ്ട്. അടുപ്പ്, തീക്കുണ്ട് എന്നീ അർത്ഥങ്ങളുള്ള ഒരു പദമാണ് وَطِيس (വത്വീസ്). യുദ്ധം പോലെയുള്ള ആപത്തുകൾ മൂർദ്ധന്യത്തിലെത്തുമ്പോൾ حمى الوطيس (അടുപ്പ് പതച്ചു) എന്ന് അലങ്കാരരൂപത്തിൽ അതിനെപ്പറ്റി പറയാറുണ്ട്. അതുപോലെ, കാര്യം 'ഗൗരവത്തിലെത്തി' എന്ന അർത്ഥത്തിലുള്ള ഒരു അലങ്കാര പ്രയോഗമാണ് فَارَ التَّنُّورُ എന്നത്രെ ചിലരുടെ അഭിപ്രായം. ഇബ്നുകഥീർ (റ) പറയുകയാണ്: 'അതായത് തീയിന്റെ സ്ഥാനമായ അടുപ്പുകളിൽ നിന്നും വെള്ളം പൊട്ടിഒഴുകി മറിയുമാറ് ഭൂമിയിലാകെ ഉറവുപൊടിഞ്ഞുകൊണ്ടിരുന്നു. മുൻഗാമികളിലും പിൽക്കാല പണ്ഡിതൻമാരിലുമുള്ള ഭൂരിപക്ഷത്തിന്റെ അഭിപ്രായം ഇതാണ്.' تَنُّور എന്ന പദത്തിന്റെ മറ്റു ചില അർത്ഥങ്ങൾ ഉദ്ധരിച്ചുകൊണ്ട് അതെല്ലാം ഒറ്റപ്പെട്ട അഭിപ്രായങ്ങളാണെന്നും അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു.

احْمِلْ فِيهَا مِن كُلٍّ زَوْجَيْنِ اثْنَيْنِ ( അതിൽ എല്ലാറ്റിൽ നിന്നും ഈരണ്ട് ഇണകൾ കയറ്റുക) എന്ന് പറഞ്ഞതിന്റെ താൽപര്യം എല്ലാ ജീവികളിൽനിന്നും ആണും പെണ്ണുമായി രണ്ടെണ്ണമെന്നാണ് അധിക വ്യാഖ്യാതാക്കളും പറയുന്നത്. ജീവികളും ജീവികളല്ലാത്തവയുമായ എല്ലാ വസ്തുക്കളിൽനിന്നും ഈരണ്ടെണ്ണമെന്നും ചിലർക്കഭിപ്രായമുണ്ട്. ഇത് കുറേ വിദൂരമായി തോന്നുന്നു. ഒരുപക്ഷേ, ജീവികളിൽനിന്നും മറ്റുള്ള ഉപകരണ വസ്തുക്കളിൽനിന്നും ആവശ്യമായതും, സൗകര്യപ്പെട്ടതുമൊക്കെ ഈരണ്ടെണ്ണം എന്നും ഉദ്ദേശ്യമാകാവുന്നതാണ്. അല്ലാഹുവിനറിയാം. ഏതായാലും നൂഹ് നബി (അ)യും അദ്ദേഹത്തിന്റെ വീട്ടുകാരും, അദ്ദേഹത്തിൽ വിശ്വസിച്ച സത്യവിശ്വാസികളും അതിൽ കയറി രക്ഷപ്പെട്ടിരുന്നുവെന്നുള്ളത് തീർച്ചതന്നെ. പക്ഷേ, വീട്ടുകാരിൽ നിന്നും അദ്ദേഹത്തിന്റെ ഒരു മകൻ ഒഴിവാണെന്ന് അടുത്ത വചനങ്ങളിൽ നിന്ന് വ്യക്തമാണ്. അദ്ദേഹത്തിന്റെ ഒരു ഭാര്യയും ഒഴിവായിരുന്നുവെന്നും, അവൾ അവിശ്വാസികളുടെ കൂട്ടത്തിലായിരുന്നുവെന്നും സൂ: തഹ്‌രീം: 10-ാം വചനത്തിൽ നിന്നും മനസ്സിലാക്കാം. അവിശ്വാസികളിൽപെട്ട ആരെയും കപ്പലിൽ കയറ്റിയിരിക്കുകയില്ലെന്ന് إِلَّا مَن سَبَقَ عَلَيْهِ الْقَوْلُ (ആർക്കെതിരിൽ

വാക്ക് മുൻ കഴിഞ്ഞിരിക്കുന്നുവോ അവരൊഴികെ) എന്ന് പറഞ്ഞതിൽ നിന്ന് സ്പഷ്ടവുമാണ്. നൂഹ് നബി(അ)യിൽ വിശ്വസിച്ചവരുടെ എണ്ണം വളരെ കുറവായിരുന്നുവെന്ന് അല്ലാഹു തന്നെ അറിയിച്ചിരിക്കുന്നു. എണ്ണം നിർണയിച്ചുകൊണ്ടുള്ള ചില രിവായത്തുകളും കാണാം. ഒന്നിലും എൺപതിലധികമുള്ളതായി വന്നിട്ടില്ല.

مَجْرِيهَا (മജ്രീഹാ) എന്നതിന്റെ സ്ഥാനത്ത് مَجْرَاهَا (മജ്റാഹാ) എന്നും വായനയുണ്ട്. അർത്ഥത്തിൽ പറയത്തക്ക വ്യത്യാസമൊന്നുമില്ലതാനും. ارْكَبُوا فِيهَا (നിങ്ങൾ അതിൽ കയറിക്കൊള്ളുവീൻ) എന്ന വാചകവും بِسْمِ اللهِ (അല്ലാഹുവിന്റെ നാമത്തിലാണ്) എന്ന് തുടങ്ങിയ വാചകവും കൂടി ഒരേ വാചകമായിട്ടാണ് പല വ്യാഖ്യാതാക്കളും അർത്ഥവ്യാഖ്യാനം നൽകിക്കാണുന്നത്. അതനുസരിച്ച് ആ വാചകത്തിന്റെ സാരം, അത് സഞ്ചരിക്കുകയും, നിറുത്തുകയും ചെയ്യുമ്പോൾ, 'അല്ലാഹുവിന്റെ നാമത്തിൽ' എന്ന് പറഞ്ഞുകൊണ്ടായിരിക്കണം നിങ്ങൾ അതിൽ കയറിയിരിക്കുന്നത് എന്നായിരിക്കും. വാഹനം കയറുമ്പോഴും ഇറങ്ങുമ്പോഴും 'ബിസ്മി' ചൊല്ലുകയും, സന്ദർഭോചിതമായ സ്തുതികീർത്തനവും, പ്രാർത്ഥനയും നടത്തുകയും വേണ്ടതുണ്ടെന്ന് ക്വുർആൻ കൊണ്ടും ഹദീഥ്കൊണ്ടും സ്ഥാപിതമായതാണ് താനും.

وَهِيَ تَجْرِي بِهِمْ فِي مَوْجٍ كَٱلْجِبَالِ وَنَادَىٰ نُوحٌ ٱبْنَهُۥ وَكَانَ فِي مَعْزِلٍ يَٰبُنَيَّ ٱرْكَب مَّعَنَا وَلَا تَكُن مَّعَ ٱلْكَٰفِرِينَ ﴿٤٢﴾

**﴾42﴿ അത് [കപ്പൽ] അവരെയും കൊണ്ട് മലകളെപ്പോലുള്ള (വമ്പിച്ച) തിരമാലയിലൂടെ സഞ്ചരിച്ചുകൊണ്ടിരിക്കുകയാണ്; നൂഹ് തന്റെ മകനെ- അവൻ ഒരു അകന്ന സ്ഥലത്തായിരുന്നു - വിളിച്ചു (പറഞ്ഞു): 'എന്റെ കുഞ്ഞുമകനേ! ഞങ്ങളോടൊപ്പം കയറിക്കൊള്ളുക; നീ അവിശ്വാസികളുടെ കൂടെ ആയിരിക്കരുത്.'**

قَالَ سَـَٔاوِىٓ إِلَىٰ جَبَلٍ يَعْصِمُنِى مِنَ ٱلْمَآءِ ۚ

**﴾43﴿ അവൻ പറഞ്ഞു: 'വെള്ളത്തിൽ നിന്നും' എന്നെ രക്ഷപ്പെടുത്തുന്ന വല്ല മലയിലേക്കും (പോയി) ഞാൻ അഭയം പ്രാപിച്ചുകൊള്ളാം.'**

قَالَ لَا عَاصِمَ ٱلْيَوْمَ مِنْ أَمْرِ ٱللَّهِ إِلَّا مَن رَّحِمَ ۚ وَحَالَ بَيْنَهُمَا ٱلْمَوْجُ فَكَانَ مِنَ ٱلْمُغْرَقِينَ ﴿٤٣﴾

**അദ്ദേഹം പറഞ്ഞു: 'അല്ലാഹുവിന്റെ കൽപനയിൽനിന്ന് അവൻ കരുണചെയ്തവർക്കല്ലാതെ ഇന്ന് രക്ഷനൽകുന്ന ഒന്നുമില്ല. അവർ രണ്ടാൾക്കുമിടയിൽ തിരമാല മറയിടുകയും ചെയ്തു; അങ്ങനെ, അവൻ മുക്കിനശിപ്പിക്കപ്പെട്ടവരിലായിത്തീരുകയും ചെയ്തു.**

---

﴾42﴿ وَهِيَ അത് تَجْرِي സഞ്ചരിക്കുന്നു, നടക്കുകയാണ് بِهِمْ അവരെയും കൊണ്ട് فِي مَوْجٍ തിരമാലയിൽ كَالْجِبَالِ മലകളെപ്പോലെയുള്ള وَنَادَى വിളിക്കുകയും ചെയ്തു

نُوحٌ നൂഹ് ابْنَهُ തന്റെ മകനെ, പുത്രനെ وَكَانَ അവനായിരുന്നു فِي مَعْزِلٍ ഒരു അകന്ന(വിട്ട) സ്ഥലത്തിൽ يَابُنَيَّ എന്റെ കുഞ്ഞുമോനേ (പ്രിയമകനേ) ارْكَبْ നീ കയറിക്കൊള്ളുക مَعَنَا ഞങ്ങളൊന്നിച്ച്, കൂടെ وَلَا تَكُنْ നീ ആയിരിക്കരുത് مَعَ الْكَافِرِينَ അവിശ്വാസികളുടെ കൂടെ. ﴾43﴿ قَالَ അവൻ പറഞ്ഞു سَآوِي ഞാൻ അഭയം പ്രാപിച്ചു (ചെന്നുചേർന്നു)കൊള്ളാം إِلَى جَبَلٍ വല്ല മലയിലേക്കും يَعْصِمُنِي എന്നെ കാക്കുന്ന, രക്ഷപ്പെടുത്തുന്ന مِنَ الْمَاءِ വെള്ളത്തിൽനിന്ന് قَالَ അദ്ദേഹം പറഞ്ഞു لَا عَاصِمَ രക്ഷപ്പെടുത്തുന്ന (കാക്കുന്ന)തൊന്നുമില്ല الْيَوْمَ ഇന്ന് مِنْ أَمْرِ കൽപനയിൽ നിന്ന് اللَّهِ അല്ലാഹുവിന്റെ إِلَّا مَنْ رَحِمَ അവൻ കരുണചെയ്തവർക്കല്ലാതെ وَحَالَ മറയിടുകയും ചെയ്തു بَيْنَهُمَا അവർക്ക് രണ്ടാൾക്കുമിടയിൽ الْمَوْجُ തിര, തിരമാല فَكَانَ എന്നിട്ട് (അങ്ങനെ) അവനായിത്തീർന്നു مِنَ الْمُغْرَقِينَ മുക്കിക്കൊല്ലപ്പെട്ടവരുടെ കൂട്ടത്തിൽ

---

മകൻ അവിശ്വാസികളുടെ കൂട്ടത്തിൽ പെട്ടവനായിരുന്നു. അതിനാൽ അവൻ കപ്പലിൽ കയറിയില്ല. പുത്രവാത്സല്യം സ്വാഭാവികമാണല്ലോ. ആ നിലക്ക് അവൻ കപ്പലിൽ കയറി രക്ഷപ്പെടുകയും, അങ്ങനെ അവിശ്വാസം ഉപേക്ഷിക്കുവാൻ കാരണമാവുകയും ചെയ്താൽ കൊള്ളാമെന്ന് അദ്ദേഹം ആഗ്രഹിച്ചു. എങ്കിലും, പ്രവാചകപുത്രനായതുകൊണ്ട് അല്ലാഹുവിന്റെ കൽപനാ നിയമത്തിൽ മാറ്റം വരുകയില്ലല്ലോ.

وَقِيلَ يَٰٓأَرْضُ ٱبْلَعِى مَآءَكِ وَيَٰسَمَآءُ أَقْلِعِى وَغِيضَ ٱلْمَآءُ وَقُضِىَ ٱلْأَمْرُ وَٱسْتَوَتْ عَلَى ٱلْجُودِىِّ ۖ وَقِيلَ بُعْدًا لِّلْقَوْمِ ٱلظَّٰلِمِينَ ﴿٤٤﴾

**﴾44﴿ പറയപ്പെട്ടു: 'ഭൂമിയേ, നിന്റെ വെള്ളം നീ വിഴുങ്ങുക; ആകാശമേ, നീ വിരമിക്കുക [നിറുത്തുക] യും ചെയ്യുക.' വെള്ളം വറ്റുകയും, കാര്യം തീരുമാനിക്കപ്പെടുകയും ചെയ്തു. അത് [കപ്പൽ] 'ജൂദി' (മല)യുടെമേൽ (ചെന്ന്) ഉറച്ചുനിൽക്കുകയും ചെയ്തു. 'അക്രമികളായ ജനങ്ങൾക്ക് വിദൂരം! [കാരുണ്യത്തിൽനിന്നും അവർ എത്രയോ അകന്നുപോയി!]' എന്ന് പറയപ്പെടുകയും ചെയ്തു.**

---

﴾44﴿ وَقِيلَ പറയപ്പെടുകയും ചെയ്തു يَا أَرْضُ ഭൂമിയെ ابْلَعِي നീ വിഴുങ്ങുക مَاءَكِ നിന്റെ വെള്ളം وَيَا سَمَاءُ ആകാശമേ أَقْلِعِي നീ വിരമിക്കുക, പിൻമാറുക وَغِيضَ വറ്റിപ്പോകുകയും ചെയ്തു الْمَاءُ വെള്ളം وَقُضِيَ തീരുമാനിക്കപ്പെടുക (കഴിയുക)യും ചെയ്തു الْأَمْرُ കാര്യം, കൽപന وَاسْتَوَتْ ശരിപ്പെടുക (നിലകൊള്ളുക- ഉറച്ചു നിൽക്കുക)യും ചെയ്തു عَلَى الْجُودِيِّ ജൂദിയിൻമേൽ وَقِيلَ പറയപ്പെടുകയും ചെയ്തു بُعْدًا വിദൂരം, അകലം لِلْقَوْمِ ജനങ്ങൾക്ക് الظَّالِمِينَ അക്രമികളായ

ആകാശത്ത് നിന്ന് അതികഠിനമായി മഴ വർഷിച്ചുകൊണ്ടിരുന്നു. ഭൂമിയിൽ എല്ലാ ഇടത്തുനിന്നും ഉറവും വമിച്ചുകൊണ്ടിരുന്നു. അങ്ങനെയാണ് ജലപ്രളയം ഉണ്ടായി ത്തീർന്നത്. സൂഃ ക്വമറിൽ അല്ലാഹു പറയുന്നു: .... فَفَتَحْنَا أَبْوَابَ السَّمَاءِ بِمَاءٍ مُّنْهَمِرٍ (സാരം: കുത്തിച്ചൊരിയുന്ന ഒരു വെള്ളവും കൊണ്ട് ആകാശത്തിന്റെ കവാടങ്ങളെ നാം തുറന്നു വിട്ടു. ഭൂമിയെ നാം ഉറവുകൾ പൊട്ടി ഒഴുക്കുകയും ചെയ്തു. അങ്ങനെ നിർണയം ചെയ്യപ്പെട്ടുകഴിഞ്ഞ ഒരു കാര്യത്തിൽ ആ വെള്ളം കൂട്ടിമുട്ടി) ധിക്കാരി വർഗത്തെ നശി പ്പിക്കുകയെന്നുള്ള അല്ലാഹുവിന്റെ തീരുമാനം നടപ്പിൽ വന്നപ്പോൾ, ആകാശത്തോട് മഴ നിറുത്തുവാനും, ഭൂമിയോട് ഉറവ് നിറുത്തുവാനും അവൻ കൽപന കൊടുത്തു. അങ്ങനെ, വെള്ളം വാർന്നു. കപ്പൽ- അല്ലാഹു പറഞ്ഞപോലെ- ജൂദിമലയിൽ അണ ഞ്ഞുനിലകൊള്ളുകയും ചെയ്തു.

ജൂദിമല അൽജസീറഃ (മെസപൊത്തേമ്യ)യിലാണെന്നും, മൂസ്വലിലാണെന്നും ക്വുർ ആൻ വ്യാഖ്യാതാക്കൾ പറഞ്ഞു കാണാം. മുൻകാലത്ത് രാജ്യാതിർത്തികൾക്ക് കൃത്യത യില്ലായിരുന്നതും, കാലാന്തരത്തിലുണ്ടായ അതിർത്തിമാറ്റങ്ങളും നോക്കുമ്പോൾ ഇത് രണ്ടും ശരിയായിരിക്കുവാൻ ന്യായമുണ്ട്. അൽജസീറഃക്കും, മൂസ്വലിനും കിഴക്കായി, ഇപ്പോൾ അർമീനിയായിൽ സ്ഥിതി ചെയ്യുന്നതും, സമതലങ്ങളും, പല മലകളും ഉൾക്കൊ ള്ളുന്നതുമായ അറാറാത്ത് പ്രദേശങ്ങളിലെ ഒരു മലയാണ് 'ജൂദി' മല. (*) ഈ പേർ അത്ര പ്രസിദ്ധമല്ല. കപ്പൽ നിന്ന മലക്ക് പ്രത്യേകമുള്ള പേരാണത്. ശൂദി എന്നും ചിലർ പറയാറുണ്ട്; അറാറാത്ത് എന്ന പേരിലാണ് പൊതുവെ അറിയപ്പെടുന്നത്. ബൈബ്ളിലും ഈ പേരത്രെ പറഞ്ഞിരിക്കുന്നത്. (ഉൽപത്തി: 8ൽ4.) ക്വത്താദഃ (റ) പ്രസ്താവിച്ചതായി, ഒരു പ്രസിദ്ധ ചരിത്രകാരനും കൂടിയായ ഇബ്നുകഥീർ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ ഇപ്രകാരം ഉദ്ധരിക്കുന്നു: 'അൽജസീറഃയിൽ പെട്ട ജൂദിമലയിൽ ഒരു ദൃഷ്ടാന്തമായി ക്കൊണ്ട് നൂഹ് നബി(അ) യുടെ കപ്പലിനെ അല്ലാഹു അവശേഷിപ്പിച്ചിരിക്കുന്നു. ഈ സമുദായത്തിലെ ആദ്യകാലക്കാർ അത് കാണുകയും ചെയ്തിരിക്കുന്നു. അതിനുശേഷ മുണ്ടായ എത്രയോകപ്പലുകൾ നശിച്ചു ചാമ്പലായിത്തീർന്നുപോയി'. ക്വത്താദഃ (റ) ഇത് പറഞ്ഞിട്ട് ആയിരത്തിൽപരം കൊല്ലങ്ങൾ കഴിഞ്ഞുപോയെങ്കിലും ഇക്കാലത്തും അതിന്റെ അവശിഷ്ടങ്ങളെക്കുറിച്ചുള്ള പരാമർശങ്ങളും, അന്വേഷണങ്ങളും ചരിത്ര ഗവേഷകൻമാ രിൽ നിന്ന് നിലച്ചുപോയിട്ടില്ല. അറാറത്ത് മലഞ്ചരുവിൽ വളരെ അടി ഉയരത്തിൽ വെച്ച് ഒരു അമേരിക്കൻ പുരാവസ്തു ഗവേഷകസംഘം നൂഹ് (അ) ന്റെ കപ്പലിന്റെതെന്ന് അനു മാനിക്കപ്പെടുന്ന ഏതാനും അവശിഷ്ടങ്ങൾ കണ്ടെത്തിയതായും അതിന്മേൽ അവർ ഗവേ ഷണം നടത്തിക്കൊണ്ടിരിക്കുന്നതായും പതിനഞ്ച് കൊല്ലങ്ങൾക്കുമുമ്പ് വർത്തമാന പത്ര ങ്ങളിൽ (**) നാം കാണുകയുണ്ടായിട്ടുണ്ട്. സൂഃ അൻകബൂത്തിൽ അല്ലാഹു പ്രസ്താവി ച്ചത് ഇവിടെ ശ്രദ്ധേയമാകുന്നു: '.....അദ്ദേഹത്തെയും കപ്പലിലുള്ളവരെയും നാം രക്ഷപ്പെ ടുത്തി. അതിനെ നാം ലോകർക്ക് ദൃഷ്ടാന്തമാക്കുകയും ചെയ്തിരിക്കുന്നു.' فَأَنجَيْنَاهُ وَأَصْحَابَ السَّفِينَةِ وَجَعَلْنَاهَا آيَةً لِّلْعَالَمِينَ – العنكبوت : 15

*(*) സ്ഥലങ്ങളെപ്പറ്റി മനസ്സിലാക്കുവാൻ 4 ഉം 5 ഉം ഭൂപടങ്ങൾ നോക്കുക*

*(**) പത്രത്തിൽ നിന്നുള്ള ഉദ്ധരണി സൂഃ അൻബിയാഇനുശേഷമുള്ള വ്യാഖ്യാന ക്കുറിപ്പിൽ കാണാം.*

وَنَادَىٰ نُوحٌ رَّبَّهُۥ فَقَالَ رَبِّ إِنَّ ٱبْنِى مِنْ أَهْلِى وَإِنَّ وَعْدَكَ ٱلْحَقُّ وَأَنتَ أَحْكَمُ ٱلْحَٰكِمِينَ ﴿٤٥﴾

﴿45﴾ നൂഹ് തന്‍റെ റബ്ബിനെ വിളിച്ചു (പ്രര്‍ത്ഥിച്ചുകൊണ്ട്) പറഞ്ഞു: 'എന്‍റെ റബ്ബേ! നിശ്ചയമായും, എന്‍റെ മകന്‍ എന്‍റെ വീട്ടുകാരില്‍ (അഥവാ സ്വന്തക്കാരില്‍)പെട്ടവനും, നിന്‍റെ വാഗ്ദാനം യഥാര്‍ത്ഥമായുള്ളതുമാണ്. നീയാകട്ടെ, വിധികര്‍ത്താക്കളില്‍ വെച്ച് ഏറ്റം (വലിയ) വിധികര്‍ത്താവുമാകുന്നു (വല്ലോ)!'

قَالَ يَٰنُوحُ إِنَّهُۥ لَيْسَ مِنْ أَهْلِكَ ۖ إِنَّهُۥ عَمَلٌ غَيْرُ صَٰلِحٍ ۖ فَلَا تَسْـَٔلْنِ مَا لَيْسَ لَكَ بِهِۦ عِلْمٌ ۖ إِنِّىٓ أَعِظُكَ أَن تَكُونَ مِنَ ٱلْجَٰهِلِينَ ﴿٤٦﴾

﴿46﴾ അവന്‍ [റബ്ബ്] പറഞ്ഞു: 'നിശ്ചയമായും, അവന്‍ നിന്‍റെ വീട്ടുകാരില്‍ [സ്വന്തക്കാരില്‍] പെട്ടവനല്ല. (കാരണം) അവന്‍ നന്നല്ലാത്ത ഒരു പ്രവൃത്തി (ക്കാരന്‍) ആകുന്നു. ആകയാല്‍, നിനക്ക് അറിവില്ലാത്ത കാര്യം (സംബന്ധിച്ചു) എന്നോട് നീ ചോദിക്കരുത്. നീ (അറിവില്ലാത്ത) വിഡ്ഢികളുടെ കൂട്ടത്തിലായിത്തീരുമെന്നതിനാല്‍, ഞാന്‍ നിന്നെ ഉപദേശിക്കുകയാണ്.

قَالَ رَبِّ إِنِّىٓ أَعُوذُ بِكَ أَنْ أَسْـَٔلَكَ مَا لَيْسَ لِى بِهِۦ عِلْمٌ ۖ وَإِلَّا تَغْفِرْ لِى وَتَرْحَمْنِىٓ أَكُن مِّنَ ٱلْخَٰسِرِينَ ﴿٤٧﴾

﴿47﴾ അദ്ദേഹം പറഞ്ഞു: 'എന്‍റെ റബ്ബേ! എനിക്ക് അറിവില്ലാത്ത കാര്യം (സംബന്ധിച്ച്) നിന്നോട് ചോദിക്കുന്നതിനെക്കുറിച്ച് ഞാന്‍ നിന്നോട് ശരണം തേടുന്നു. എനിക്ക് നീ പൊറുത്തുതരുകയും, എന്നോട് നീ കരുണ ചെയ്യുകയും ചെയ്യാത്ത പക്ഷം, ഞാന്‍ നഷ്ടക്കാരില്‍ പെട്ടവനായിത്തീരും!'

---

﴿45﴾ وَنَادَىٰ വിളിച്ചു نُوحٌ നൂഹ് رَبَّهُ തന്‍റെ റബ്ബിനെ فَقَالَ എന്നിട്ട് പറഞ്ഞു رَبِّ എന്‍റെ റബ്ബേ إِنَّ ابْنِي നിശ്ചയമായും എന്‍റെ മകന്‍, പുത്രന്‍ مِنْ أَهْلِي എന്‍റെ വീട്ടുകാരില്‍ (സ്വന്തക്കാരില്‍)പെട്ടവനാകുന്നു وَإِنَّ وَعْدَكَ നിശ്ചയമായും നിന്‍റെ വാഗ്ദാനം الْحَقُّ യഥാര്‍ത്ഥമാണ് (താനും) وَأَنْتَ നീയാകട്ടെ أَحْكَمُ ഏറ്റം (വലിയ) വിധികര്‍ത്താവാകുന്നു الْحَاكِمِينَ വിധികര്‍ത്താക്കളില്‍, ﴿46﴾ قَالَ അവന്‍ പറഞ്ഞു يَانُوحُ നൂഹേ إِنَّهُ നിശ്ചയമായും അവന്‍ لَيْسَ അല്ല, അവനല്ല مِنْ أَهْلِكَ നിന്‍റെ വീട്ടുകാരില്‍ (സ്വന്തക്കാ

രിൽ) പെട്ട (വൻ) إِنَّهُ നിശ്ചയമായും അവൻ عَمَلٌ ഒരു പ്രവൃത്തി (പ്രവൃത്തിക്കാരൻ) ആകുന്നു غَيْرُ صَالِحٍ നല്ലവനല്ലാത്ത فَلَا تَسْأَلْنِي ആകയാൽ എന്നോട് ചോദിക്കരുത് مَا لَيْسَ ഇല്ലാത്തത് لَكَ നിനക്ക് بِهِ അതിനെപ്പറ്റി عِلْمٌ അറിവ്, ഒരു വിവരവും إِنِّي നിശ്ചയമായും ഞാൻ أَعِظُكَ നിന്നെ ഉപദേശിക്കുന്നു, നിനക്ക് സദുപദേശം നൽകുന്നു أَن تَكُونَ നീ ആയിത്തീരുമെന്നതിനാൽ مِنَ الْجَاهِلِينَ വിഡ്ഢികളിൽ (വിവരമില്ലാത്തവരിൽ)പെട്ട(വൻ) ﴾47﴿ قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ إِنِّي أَعُوذُ നിശ്ചയമായും ഞാൻ ശരണം (രക്ഷ)തേടുന്നു بِكَ നിന്നിൽ, നിന്നോട് أَنْ أَسْأَلَكَ ഞാൻ നിന്നോട് ചോദിക്കുന്നതിനെക്കുറിച്ച് مَا لَيْسَ ഇല്ലാത്തത് لِي بِهِ എനിക്ക് അതിനെപ്പറ്റി عِلْمٌ അറിവ്, വിവരം وَإِلَّا تَغْفِرْ നീ പൊറുത്ത് തരാത്തപക്ഷം لِي എനിക്ക് وَتَرْحَمْنِي എനിക്ക് കരുണ ചെയ്യുകയും أَكُن ഞാനായിരിക്കും, ആയിത്തീരും مِنَ الْخَاسِرِينَ നഷ്ടപ്പെട്ടവരിൽ പെട്ട(വൻ)

---

നിന്റെ സ്വന്തക്കാരെയും കപ്പലിൽ കയറ്റിക്കൊള്ളുക (وَأَهْلَكَ) എന്ന് അല്ലാഹു അദ്ദേഹത്തോട് കൽപിച്ചിരുന്നതാണ്. അപ്പോൾ, തന്റെ മകനും അതിൽ ഉൾപെടുമെന്ന് അദ്ദേഹം കരുതി. കപ്പലിൽ കയറുന്നവരെയെല്ലാം രക്ഷപ്പെടുത്താമെന്നാണല്ലോ ആ കൽപനയുടെ അർത്ഥം. ശിക്ഷയുടെ വാക്ക് മുൻകഴിഞ്ഞവരൊഴികെ (إِلَّا مَن سَبَقَ عَلَيْهِ الْقَوْلُ) എന്ന ഉപാധിയിൽ മകൻ ഉൾപെട്ടിരിക്കുന്നുവെന്ന് അദ്ദേഹം അന്നേരം അറിഞ്ഞിരുന്നതുമില്ല. അങ്ങനെ, മകൻ രക്ഷപ്പെടാൻ മാർഗം കാണാതെ വന്നപ്പോൾ മകന്റെ കാര്യത്തിൽ അദ്ദേഹം അല്ലാഹുവിനോട് സങ്കടപ്പെട്ടു. വാസ്തവത്തിൽ, അദ്ദേഹം ആ കൽപന മനസ്സിലാക്കിയതിൽ അദ്ദേഹത്തിന് പിഴവ് പറ്റിയിട്ടുണ്ടെന്ന് അല്ലാഹു അദ്ദേഹത്തെ മനസ്സിലാക്കി. സ്വന്തം മകനെന്ന നിലക്ക് അവൻ ബന്ധപ്പെട്ടവനാണെങ്കിലും അവൻ ദുർവൃത്തനായ- അഥവാ അവിശ്വാസികളുടെ- ആളാണെന്ന നിലക്ക് അദ്ദേഹവുമായി ബന്ധം മുറിഞ്ഞുപോയിട്ടുണ്ടെന്നും, അവൻ അവിശ്വാസികളുടെ കൂട്ടത്തിൽ നശിച്ചുപോകേണ്ടവൻ തന്നെയാണെന്നും, അവിശ്വാസികളാരും പ്രവാചകന്റെ ആൾക്കാരായിരിക്കുകയില്ലെന്നും അല്ലാഹു അദ്ദേഹത്തെ അറിയിച്ചു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ കുടുംബത്തിൽപെട്ട സ്വന്തക്കാർക്കെല്ലാം രക്ഷ കിട്ടുമെന്ന് നൂഹ് (അ) ധരിച്ചു. ആ ധാരണ ശരിയല്ലെന്നും, മതബന്ധത്തിൽ ഉൾപ്പെട്ട സ്വന്തക്കാർക്ക് മാത്രമാണ് രക്ഷാവാഗ്ദാനമുള്ളതെന്നും അല്ലാഹു അദ്ദേഹത്തെ പഠിപ്പിച്ചു.

അദ്ദേഹത്തിന്റെ പക്കൽ വന്ന ധാരണപ്പിഴവ് തിരുത്തിയതോടൊപ്പം തന്നെ, കാര്യത്തിന്റെ യഥാർത്ഥം മനസ്സിലാക്കാതെ ഇതുപോലെ മര്യാദയില്ലാത്ത ചോദ്യവും അപേക്ഷയും മേലിൽ നടത്തരുതെന്നും, അത് വിഡ്ഢികളുടെ സ്വഭാവമാണെന്നും, അല്ലാഹു അദ്ദേഹത്തെ ഉപദേശിച്ചു. സംഗതി മനസ്സിലായ അദ്ദേഹം തന്റെ പക്കൽ വന്നു പോയ അവിവേകത്തെപ്പറ്റി പശ്ചാത്തപിക്കുകയും അല്ലാഹുവിനോട് മാപ്പിനും കരുണക്കും അപേക്ഷിക്കുകയും, മേലിൽ ഇത്തരം അവിവേകങ്ങൾ തന്റെ പക്കൽ വന്നുപോകാതെ കാത്തുരക്ഷിക്കേണമെന്ന് പ്രാർത്ഥിക്കുകയും ചെയ്തു.

ഈ വചനങ്ങളിൽ നിന്ന് മനസ്സിലാക്കാവുന്നതും, മനസ്സിരുത്തേണ്ടതുമായ ചില കാര്യങ്ങൾ:

(1) നൂഹ് (അ) തന്റെ മകനെപ്പറ്റി അല്ലാഹുവിനോട് സങ്കടം ബോധിപ്പിച്ചത് അല്ലാ

ഹുവിന്റെ ഏതെങ്കിലും വിധിവിലക്കുകളെ അദ്ദേഹം ലംഘിച്ചുകൊണ്ടുള്ള ഒരു പാപ കൃത്യമായിരുന്നില്ല. അദ്ദേഹം മനസ്സിലാക്കിയതിൽ വന്നുപോയ ഒരു അബദ്ധം മാത്രമാണത്. എങ്കിലും പ്രവാചകവര്യനും, ദിവ്യസന്ദേശങ്ങൾ ലഭിച്ചുകൊണ്ടിരിക്കുന്ന ആളുമായ അദ്ദേഹത്തിന്റെ സ്ഥാനപദവിക്ക് യോജിച്ചതായിരുന്നില്ല ആ ചോദ്യം. ആ നിലക്ക് അതൊരു പാപമെന്നോണം ഗണിക്കപ്പെട്ടിരിക്കുകയാണ്. പാപമല്ലെങ്കിലും പ്രവാചകൻമാർ ഇങ്ങനെയുള്ള ന്യൂനതകളിൽ നിന്നുപോലും പരിശുദ്ധരായിരിക്കണമെന്നതാണ് ഇതിലടങ്ങിയ തത്വം. അതുകൊണ്ടാണ് പ്രവാചകൻമാരിൽനിന്ന് നിസ്സാരമായ വല്ല പാകപ്പിഴവുകളുണ്ടാകുമ്പോഴേക്കും ശക്തിയായ ഭാഷയിൽ അല്ലാഹു ഉടനെ തിരുത്തുന്നത്:

(2) ആഭിജാത്യം കൊണ്ടോ, പ്രവാചകൻമാരടക്കമുള്ള മഹാൻമാരുമായി അടുത്ത ബന്ധമുള്ളതുകൊണ്ടോ ആർക്കും അല്ലാഹുവിങ്കൽ രക്ഷകിട്ടുകയില്ല. ഓരോ വ്യക്തിയുടെയും രക്ഷാശിക്ഷകൾക്ക് നിദാനം ആ വ്യക്തിയുടെ വിശ്വാസവും കർമവും തന്നെയായിരിക്കും.

(3) കുടുംബപരമായ ചാർച്ചാ ബന്ധത്തെക്കാൾ ശക്തമായ ബന്ധം മതവിശ്വാസം വഴിയുള്ള ബന്ധമാകുന്നു. നൂഹ് (അ)ന്റെ മകനും അദ്ദേഹവും തമ്മിൽ പിതൃപുത്ര ബന്ധമുണ്ടായിരുന്നിട്ടും അവൻ തന്റെ സ്വന്തക്കാരിൽ പെട്ടവനല്ല (إِنَّهُۥ لَيۡسَ مِنۡ أَهۡلِكَ) എന്നാണല്ലോ അല്ലാഹു പറഞ്ഞത്. ഈ അടിസ്ഥാനത്തിൽ തന്നെയാണ് മുസ്‌ലിംകളുടെ വിമതസ്ഥരായ കുടുംബാംഗങ്ങൾക്ക് ഇസ്‌ലാമിൽ പരസ്പരം സ്വത്തവകാശം വരെ ഇല്ലാതാക്കപ്പെട്ടിരിക്കുന്നതും.

قِيلَ يَٰنُوحُ ٱهۡبِطۡ بِسَلَٰمٖ مِّنَّا وَبَرَكَٰتٍ عَلَيۡكَ وَعَلَىٰٓ أُمَمٖ مِّمَّن مَّعَكَۚ

**《48》 പറയപ്പട്ടു: 'നൂഹേ, നമ്മുടെ പക്കൽ നിന്നുള്ള ശാന്തിയോടെ നീ ഇറങ്ങിക്കൊള്ളുക; നിന്റെമേലും, നിന്റെ കൂടെയുള്ളവരിൽനിന്നു(ണ്ടാകുവാനു)ള്ള സമുദായങ്ങളുടെമേലും അനുഗ്രഹാശിസ്സുകളോടെയും (ഇറങ്ങിക്കൊള്ളുക).**

وَأُمَمٞ سَنُمَتِّعُهُمۡ ثُمَّ يَمَسُّهُم مِّنَّا عَذَابٌ أَلِيمٞ ﴿٤٨﴾

**ചില സമുദായങ്ങളാകട്ടെ, അവർക്ക് നാം സൗഖ്യം നൽകിയേക്കും; പിന്നീട് അവർക്ക് നമ്മുടെ പക്കൽനിന്നും വേദനയേറിയ ശിക്ഷ ബാധിക്കുകയും ചെയ്യും.'**

---

《48》 قِيلَ പറയപ്പെട്ടു يَانُوحُ നൂഹേ اهْبِطْ നീ ഇറങ്ങുക, ഇറങ്ങിപ്പോയിക്കൊള്ളുക بِسَلَامٍ സമാധാനത്തോടെ, ശാന്തിയുമായി مِنَّا നമ്മിൽ നിന്നുള്ള وَبَرَكَاتٍ ബർക്കത്ത് (അഭിവൃദ്ധി- അനുഗ്രഹാശിസ്സു)കളോടെ عَلَيْكَ നിന്റെ മേൽ (പേരിൽ) وَعَلَىٰٓ أُمَمٍ ചില സമുദായങ്ങളുടെ മേലും مِمَّنْ യാതൊരുവരിൽ നിന്നുള്ള (ഉണ്ടാകുന്ന) مَعَكَ നിന്റെ കൂടെയുള്ള وَأُمَمٌ ചില സമുദായങ്ങളാകട്ടെ سَنُمَتِّعُهُمْ അവർക്ക് നാം സുഖം നൽകി

عَذَابٌ യേക്കും ثُمَّ يَمَسُّهُمْ പിന്നെ അവരെ സ്പർശിക്കും, ബാധിക്കും مِنَّا നമ്മിൽ നിന്ന് عَذَابٌ ശിക്ഷ أَلِيمٌ വേദനയേറിയ.

---

പ്രളയം അടങ്ങിയപ്പോൾ, അല്ലാഹുവിങ്കൽ നിന്നുള്ള സമാധാനവും ശാന്തിയും ലഭിച്ചവരായും, അനുഗ്രഹാശിസ്സുകൾക്ക് പാത്രമായവരായുംകൊണ്ട് ഭൂമിയിലേക്ക് ഇറങ്ങിക്കൊള്ളുവാനുള്ള ഉത്തരവാണിത്. കപ്പലിലുണ്ടായിരുന്ന സത്യവിശ്വാസികൾക്ക് മാത്രമല്ല, അവരിൽനിന്ന് ഭാവിയിലുണ്ടാകുവാൻ പോകുന്ന സമുദായങ്ങളിലെ സത്യവിശ്വാസികൾക്ക് കൂടി ഈ ആശീർവാദം ബാധകമാണെന്നും, അവരിലുണ്ടാകുന്ന അവിശ്വാസികൾക്ക് ഈ അനുഗ്രഹം ബാധകമല്ലെന്നും, കുറച്ചുകാലം അവർക്ക് ഭൂമിയിൽ സുഖാനുഗ്രഹങ്ങൾ നൽകപ്പെടുമെന്നും, പിന്നീട് ശിക്ഷ തന്നെയായിരിക്കും ആധാരമെന്നും കൂടി ഓർമിപ്പിച്ചിരിക്കുന്നു. ഈ ചരിത്രസംഭവത്തെ ചൂണ്ടിക്കൊണ്ട് നബിﷺയോടായി അല്ലാഹു പറയുന്നു:-

تِلْكَ مِنْ أَنۢبَآءِ ٱلْغَيْبِ نُوحِيهَآ إِلَيْكَ ۖ مَا كُنتَ تَعْلَمُهَآ أَنتَ وَلَا قَوْمُكَ مِن قَبْلِ هَـٰذَا ۖ فَٱصْبِرْ ۖ إِنَّ ٱلْعَـٰقِبَةَ لِلْمُتَّقِينَ ﴿٤٩﴾

**﴿49﴾ (നബിയേ) അവ(യൊക്കെ) അദൃശ്യവാർത്തകളിൽ പെട്ടതാകുന്നു: അവ നിനക്ക് നാം 'വഹ്‌യ്' നൽകുന്നു. നീയാകട്ടെ, നിന്റെ ജനതയാകട്ടെ, ഇതിന് മുമ്പ് അവ അറിയുമായിരുന്നില്ല. ആകയാൽ, നീ ക്ഷമിച്ചുകൊള്ളുക. നിശ്ചയമായും, (ശുഭ) പര്യവസാനം സൂക്ഷ്മത പാലിക്കുന്നവർക്കായിരിക്കും.**

---

﴿49﴾ تِلْكَ അത്, അവ مِنْ أَنبَاءِ വാർത്തകളിൽപെട്ടതാണ് الْغَيْبِ അദൃശ്യത്തിന്റെ نُوحِيهَا അവ (അത്) നാം വഹ്‌യ് നൽകുന്നു إِلَيْكَ നിനക്ക് مَا كُنتَ നീ ആയിരുന്നില്ല تَعْلَمُهَا അവ അറിയും أَنتَ നീ وَلَا قَوْمُكَ നിന്റെ ജനതയുമില്ല مِن قَبْلِ മുമ്പ് هَذَا ഇതിന്റെ فَاصْبِرْ ആകയാൽ ക്ഷമിക്കുക إِنَّ الْعَاقِبَةَ നിശ്ചയമായും പര്യവസാനം لِلْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവർക്കാണ്.

---

നബി തിരുമേനിﷺയും, അവിടുത്തെ ജനതയായ അറബികളും വേദഗ്രന്ഥങ്ങളെപ്പറ്റി മുൻപരിചയമില്ലാത്തവരാകകൊണ്ട് ഈ സംഭവവും, ഇതുപോലെയുള്ള പ്രാചീനകാല സംഭവങ്ങളും അവരെ സംബന്ധിച്ചിടത്തോളം തികച്ചും അജ്ഞാതങ്ങളാകുന്നു. അപ്പോൾ, പ്രസ്തുത സംഭവങ്ങളെ യഥാർത്ഥ രൂപത്തിൽ നബിﷺക്ക് വിവരിക്കുവാൻ കഴിയുന്നത് അല്ലാഹുവിങ്കൽ നിന്നുള്ള വഹ്‌യ് കൊണ്ടാണെന്ന് സ്പഷ്ടമാണ്. നൂഹ് (അ)ന്റെ ജനത അദ്ദേഹത്തിനെതിരിൽ നടത്തിയ ധിക്കാരനിഷേധങ്ങളുടെ ഫലം അവർ അനുഭവിച്ചതുപോലെ, ഈ മുശ്‌രിക്കുകളുടെ ധിക്കാരത്തിനും താമസിയാതെ അറുതി വരുത്തുകയും, സത്യവിശ്വാസികൾക്ക് രക്ഷ നൽകുകയും ചെയ്യും. അതുവരെ ക്ഷമയും സഹനവും കൈക്കൊള്ളണം. സത്യപ്രബോധനത്തിനെതിരെ ജനങ്ങളിൽ നിഷേധവും മൽസരവും പ്രകടമാക്കുന്നത് മുമ്പ് മുതൽക്കേയുള്ള പതിവാണ് എന്നൊക്കെ സാരം.

## വിഭാഗം - 5

നൂഹ് നബി (അ)യുടെശേഷം, വന്ന ചില പ്രവാചകൻമാരുടെയും, അവരുടെ സമുദായങ്ങൾ അവരുടെനേരെ കൈക്കൊണ്ട നിലപാടുകളുടെയും ചരിത്രം തുടർന്നുള്ള വചനങ്ങളിൽ വിവരിക്കുന്നതു ഹൂദ് നബി (അ)യുടെയും സമുദായത്തിന്റെയും ചരിത്രമാണ് അവയിൽ ആദ്യത്തേത്. ഈ വിഷയകമായി മുമ്പ് സൂറത്തുൽ അഅ്റാഫിലും, താഴെ മുഅ്മിനൂൻ, ശുഅറാഉ്, അഹ്ക്വാഫ് മുതലായ സൂറത്തുകളിലും വിവരിക്കപ്പെട്ടിട്ടുണ്ട്. ഓരോ സ്ഥലത്തും വിവരിക്കുമ്പോൾ മറ്റേ സ്ഥലത്ത് കാണപ്പെടാത്ത ചില വിവരങ്ങൾ അടങ്ങിയിരിക്കും. ഇത് ക്വുർആന്റെ പ്രത്യേക വിവരണ ശൈലികളിൽ ഒന്നാണ് താനും.

وَإِلَىٰ عَادٍ أَخَاهُمْ هُودًا ۚ قَالَ يَٰقَوْمِ ٱعْبُدُوا۟ ٱللَّهَ مَا لَكُم مِّنْ إِلَٰهٍ غَيْرُهُۥٓ ۖ إِنْ أَنتُمْ إِلَّا مُفْتَرُونَ ﴿٥٠﴾

**《50》 'ആദ്' ഗോത്രത്തിലേക്ക് അവരുടെ സഹോദരൻ ഹൂദിനെയും (നാം അയച്ചു). അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ; അവനല്ലാതെ നിങ്ങൾക്ക് ഒരു ആരാധ്യനുമില്ല. നിങ്ങൾ കെട്ടിച്ചമക്കുന്നവരല്ലാതെ (മറ്റൊന്നും) അല്ല.**

يَٰقَوْمِ لَآ أَسْـَٔلُكُمْ عَلَيْهِ أَجْرًا ۖ إِنْ أَجْرِىَ إِلَّا عَلَى ٱلَّذِى فَطَرَنِىٓ ۚ أَفَلَا تَعْقِلُونَ ﴿٥١﴾

**《51》 'എന്റെ ജനങ്ങളേ, ഇതിന്റെ [ഈ പ്രബോധനത്തിന്റെ] പേരിൽ നിങ്ങളോട് ഞാൻ ഒരു പ്രതിഫലവും ചോദിക്കുന്നില്ല. എന്റെ പ്രതിഫലം എന്നെ സൃഷ്ടിച്ചുണ്ടാക്കിയവന്റെ മേൽ അല്ലാതെ (ബാധ്യത) ഇല്ല. അപ്പോൾ, നിങ്ങൾ ബുദ്ധികൊടു(ത്ത് ഗ്രഹി)ക്കുന്നില്ലേ?!**

وَيَٰقَوْمِ ٱسْتَغْفِرُوا۟ رَبَّكُمْ ثُمَّ تُوبُوٓا۟ إِلَيْهِ يُرْسِلِ ٱلسَّمَآءَ عَلَيْكُم مِّدْرَارًا

**《52》 എന്റെ ജനങ്ങളേ, നിങ്ങൾ നിങ്ങളുടെ റബ്ബിനോട് പാപമോചനം തേടുകയും, പിന്നെ അവങ്കലേക്ക് പശ്ചാത്തപിക്കുകയും ചെയ്യുവിൻ; (എന്നാൽ) അവൻ നിങ്ങൾക്ക് ആകാശത്തെ [മഴയെ] സമൃദ്ധമായി അയച്ചുതരുന്നതാണ്.**

وَيَزِدْكُمْ قُوَّةً إِلَىٰ قُوَّتِكُمْ وَلَا تَتَوَلَّوْا۟ مُجْرِمِينَ ﴿٥٢﴾

**നിങ്ങളുടെ ശക്തിയിലേക്ക് (കൂടുതൽ) ശക്തി അവൻ നിങ്ങൾക്ക് വർദ്ധിപ്പിക്കുകയും ചെയ്യും. നിങ്ങൾ കുറ്റവാളികളായിക്കൊണ്ട് തിരിഞ്ഞുകളയുകയും അരുത്.**

﴾50﴿ وَإِلَىٰ عَادٍ ആദിലേക്കും (ആദ്ഗോത്രത്തിലേക്കും) أَخَاهُمْ അവരുടെ സഹോദരനെ هُودًا ഹൂദിനെ قَالَ അദ്ദേഹം പറഞ്ഞു يَاقَوْمِ എന്റെ ജനങ്ങളേ اعْبُدُوا നിങ്ങൾ ആരാധിക്കുവിൻ اللَّهَ അല്ലാഹുവിനെ مَا لَكُمْ നിങ്ങൾക്കില്ല مِنْ إِلَٰهٍ ഒരാരാധ്യനും,ദൈവവും غَيْرُهُ അവനല്ലാതെ إِنْ أَنْتُمْ നിങ്ങളല്ല إِلَّا مُفْتَرُونَ കെട്ടിച്ചമക്കുന്നവരല്ലാതെ. ﴾51﴿ يَاقَوْمِ എന്റെ ജനങ്ങളേ لَا أَسْأَلُكُمْ നിങ്ങളോട് ഞാൻ ചോദിക്കുന്നില്ല عَلَيْهِ ഇതിന്റെ (അതിന്റെ) പേരിൽ أَجْرًا ഒരു പ്രതിഫലം إِنْ أَجْرِيَ എന്റെ പ്രതിഫലം ഇല്ല(അല്ല) إِلَّا عَلَى മേലല്ലാതെ الَّذِي فَطَرَنِي എന്നെ സൃഷ്ടിച്ചുണ്ടാക്കിയവന്റെ أَفَلَا تَعْقِلُونَ അപ്പോൾ നിങ്ങൾ ബുദ്ധി കൊടുക്കുന്നില്ലേ, ഗ്രഹിക്കുന്നില്ലേ. ﴾52﴿ وَيَاقَوْمِ (വീണ്ടും)എന്റെ ജനങ്ങളേ اسْتَغْفِرُوا നിങ്ങൾ പാപമോചനം തേടുവിൻ رَبَّكُمْ നിങ്ങളുടെ റബ്ബിനോട് ثُمَّ പിന്നെ, പുറമെ تُوبُوا إِلَيْهِ അവനിലേക്ക് നിങ്ങൾ പശ്ചാത്തപിക്കുവിൻ يُرْسِلِ അവൻ അയച്ചുതരും السَّمَاءَ ആകാശം (മഴ) عَلَيْكُمْ നിങ്ങളിൽ, നിങ്ങൾക്ക് مِدْرَارًا സമൃദ്ധമായി, തുടർന്നൊഴുകിക്കൊണ്ട് وَيَزِدْكُمْ നിങ്ങൾക്കവൻ വർദ്ധിപ്പിക്കുകയും ചെയ്യും قُوَّةً ശക്തി, ഊക്ക് إِلَىٰ قُوَّتِكُمْ നിങ്ങളുടെ ശക്തിയിലേക്ക് (ശക്തിയിൽ കൂടി) وَلَا تَتَوَلَّوْا നിങ്ങൾ തിരിഞ്ഞുകളയുകയും അരുത് مُجْرِمِينَ കുറ്റവാളികളായിക്കൊണ്ട്.

---

യമൻ പ്രദേശങ്ങളിൽപെട്ട അഹ്ക്വാഫ് (*) ആയിരുന്നു പ്രാചീന ഗോത്രമായ ആദ് (عاد الاولى) വർഗത്തിന്റെ വാസസ്ഥലം. അവർ വിഗ്രഹാരാധകരായിരുന്നു. അവരുടെ ഗോത്രത്തിലും കുടുംബത്തിലുമുള്ള ആളായിരുന്നു ഹൂദ് (അ). അതുകൊണ്ടാണ് അദ്ദേഹത്തെ 'അവരുടെ സഹോദരൻ' എന്ന് വിശേഷിപ്പിച്ചിരിക്കുന്നത്. അവരുടെ വിഗ്രഹാരാധന തുടങ്ങിയ തോന്നിയവാസങ്ങളെ ചൂണ്ടിക്കൊണ്ടാണ് 'നിങ്ങൾ കെട്ടിച്ചമക്കുന്നവരല്ലാതെ മറ്റൊന്നുമല്ല' എന്ന് അദ്ദേഹം പറയുന്നത്. തന്റെ പ്രബോധനംകൊണ്ട് അല്ലാഹുവിങ്കൽ നിന്നുള്ള പ്രതിഫലമല്ലാതെ– നിങ്ങളിൽ നിന്നുള്ള യാതൊരു പ്രതിഫലവും ഞാൻ ഉദ്ദേശിക്കുന്നില്ലെന്ന് നൂഹ് നബി (അ)യെപ്പോലെത്തന്നെ അദ്ദേഹവും ജനങ്ങളെ ഉൽബോധിപ്പിച്ചു. അങ്ങനെ, തന്റെ പ്രബോധനം നിഷ്കളങ്കമാണെന്നും, അതിൽ സ്വാർത്ഥതാൽപര്യങ്ങളൊന്നും ഇല്ലെന്നും അദ്ദേഹം വ്യക്തമാക്കി. എല്ലാ പ്രവാചകൻമാരെയും പോലെ, അദ്ദേഹത്തിനും പ്രഥമപ്രധാനമായി ഉപദേശിക്കുവാനുണ്ടായിരുന്നത് അല്ലാഹുവിനെയല്ലാതെ ആരാധിക്കരുതെന്ന തൗഹീദ് തന്നെ.

ആദ് വർഗത്തെ സംബന്ധിച്ചിടത്തോളം അവർ വളരെ കയ്യൂക്കും മെയ്യൂക്കുമുള്ള ഒരു വർഗമായിരുന്നു. നിങ്ങൾ അല്ലാഹുവിനെ ആരാധിച്ചും, അവനിലേക്ക് ഖേദിച്ച് മടങ്ങിയും വന്നാൽ അവൻ നിങ്ങൾക്ക് മഴ സമൃദ്ധമാക്കിത്തരുകയും, നിങ്ങളുടെ നിലവിലുള്ള ശക്തിയിലൂടെ എനിയും നിങ്ങൾക്ക് ശക്തി വർദ്ധിപ്പിക്കുകയും ചെയ്യുമെന്ന് അദ്ദേഹം പറഞ്ഞതിൽ നിന്നുതന്നെ ഇത് മനസ്സിലാക്കാം. ഞങ്ങളെക്കാൾ ഊക്കുള്ളവർ ആരാണുള്ളതെന്ന് അഹങ്കാരപൂർവ്വം അവർ പറയുകയും ചെയ്തിരുന്നു. (41: 15) പശ്ചാത്താപവും, പാപബോധവും പരലോകത്തുവച്ച് മാത്രമല്ല, ഇഹത്തിൽവെച്ചും അല്ലാഹുവിന്റെ അനുഗ്രഹം കൂടുതൽ ലഭിച്ചുകൊണ്ടിരിക്കുവാൻ കാരണമാണെന്ന് അദ്ദേഹം പറഞ്ഞതിൽനിന്ന് മനസ്സിലാക്കാം. ഇതുപോലെ നൂഹ് നബി (അ)യും അദ്ദേഹത്തിന്റെ

---

*(*) പടം 5 ഉം മറ്റും നോക്കുക.*

ജനതയോട് പറഞ്ഞതായി സൂഃ നൂഹിൽ അല്ലാഹു അറിയിച്ചിട്ടുണ്ട്. ഇബ്നുഅബ്ബാസ് (റ)ൽ നിന്ന് നിവേദനം ചെയ്യപ്പെട്ടിട്ടുള്ള ഒരു ഹദീഥിൽ നബിﷺ ഇപ്രകാരം പറഞ്ഞതായി വന്നിരിക്കുന്നു: 'ആരെങ്കിലും പാപമോചനം തേടൽ കൈവിടാതിരുന്നാൽ അവന് അല്ലാഹു എല്ലാ ഞെരുക്കത്തിൽ നിന്നും രക്ഷാമാർഗം നൽകുകയും, എല്ലാ ദുഃഖവിചാരങ്ങളിൽ നിന്നും മുക്തി നൽകുകയും, അവൻ കണക്കാക്കാത്ത വിധത്തിലൂടെ അവന് ഉപജീവനം നൽകുകയും ചെയ്യുന്നതാണ്.' (അ; ദ; ജ.)

قَالُواْ يَـٰهُودُ مَا جِئْتَنَا بِبَيِّنَةٍ وَمَا نَحْنُ بِتَارِكِىٓ ءَالِهَتِنَا عَن قَوْلِكَ وَمَا نَحْنُ لَكَ بِمُؤْمِنِينَ ﴿٥٣﴾

**﴾53﴿ അവർ പറഞ്ഞു: 'ഹൂദേ, നീ ഞങ്ങൾക്ക് (വ്യക്തമായ) ഒരു തെളിവും കൊണ്ടുവന്നിട്ടില്ല; നിന്റെ വാക്കിനാൽ ഞങ്ങൾ ഞങ്ങളുടെ ആരാധ്യവസ്തുക്കളെ [ദൈവങ്ങളെ] ഉപേക്ഷിക്കുന്നവരല്ലതാനും; ഞങ്ങൾ നിന്നെ വിശ്വസിക്കുന്നവരുമല്ല.**

إِن نَّقُولُ إِلَّا ٱعْتَرَىٰكَ بَعْضُ ءَالِهَتِنَا بِسُوٓءٍ ۗ قَالَ إِنِّىٓ أُشْهِدُ ٱللَّهَ وَٱشْهَدُوٓاْ أَنِّى بَرِىٓءٌ مِّمَّا تُشْرِكُونَ ﴿٥٤﴾

**﴾54﴿ 'ഞങ്ങളുടെ ആരാധ്യവസ്തുക്കളിൽ ചിലത് നിനക്ക് വല്ല തിൻമയും ബാധിപ്പിച്ചിരിക്കുന്നുവെന്നല്ലാതെ ഞങ്ങൾ (ഒന്നും) പറയുന്നില്ല.' അദ്ദേഹം പറഞ്ഞു: ' ഞാൻ അല്ലാഹുവിനെ സാക്ഷ്യപ്പെടുത്തുന്നു- നിങ്ങളും സാക്ഷ്യം വഹിച്ചുകൊള്ളുവിൻ- നിങ്ങൾ പങ്കുചേർക്കുന്നതിൽനിന്ന് ഞാൻ ഒഴിവായവനാണെന്ന്;-**

---

﴾53﴿ قَالُوا അവർ പറഞ്ഞു يَاهُودُ ഹൂദേ مَاجِئْتَنَا നീ ഞങ്ങൾക്ക് വന്നിട്ടില്ല بِبَيِّنَةٍ (ഒരു വ്യക്തമായ) തെളിവുമായി, തെളിവും കൊണ്ട് وَمَانَحْنُ ഞങ്ങളല്ലതാനും بِتَارِكِي ഉപേക്ഷിക്കുന്നവർ آلِهَتِنَا ഞങ്ങളുടെ ആരാധ്യൻമാരെ (ദൈവങ്ങളെ) عَنْ قَوْلِكَ നിന്റെ വാക്കിനാൽ. وَمَانَحْنُ ഞങ്ങളല്ലതാനും لَكَ നിന്നെ بِمُؤْمِنِينَ വിശ്വസിക്കുന്നവർ. ﴾54﴿ إِنْ نَقُولُ ഞങ്ങൾ പറയുന്നില്ല إِلَّا اعْتَرَاكَ നിനക്ക് ബാധിച്ചിരിക്കുന്നു എന്നല്ലാതെ بَعْضُ ചിലത് آلِهَتِنَا ഞങ്ങളുടെ ആരാധ്യരിൽ (ദൈവങ്ങളിൽ) بِسُوءٍ വല്ല തിന്മയെയും قَالَ അദ്ദേഹം പറഞ്ഞു إِنِّي أُشْهِدُ നിശ്ചയമായും ഞാൻ സാക്ഷ്യപ്പെടുത്തുന്നു اللهَ അല്ലാഹുവിനെ وَاشْهَدُوا നിങ്ങളും സാക്ഷ്യം വഹിക്കുവിൻ أَنِّي ഞാൻ (ആകുന്നു) എന്ന് بَرِيءٌ ഒഴിവായവൻ, നിരപരാധി, ബാധ്യതയില്ലാത്തവൻ مِمَّا تُشْرِكُونَ നിങ്ങൾ പങ്കുചേർക്കുന്നതിൽനിന്ന്

مِن دُونِهِۦ ۖ فَكِيدُونِي جَمِيعًا ثُمَّ لَا تُنظِرُونِ ﴿٥٥﴾

《55》 '(അതെ) അവന് പുറമെ [അവനോട് പങ്കുചേര്‍ക്കുന്നതില്‍ നിന്ന്]. അതിനാല്‍, നിങ്ങള്‍ എല്ലാവരും (കൂടി) എന്നോട് തന്ത്രം പ്രയോഗിച്ചുകൊള്ളുക; പിന്നെ, നിങ്ങള്‍ എനിക്ക് താമസം നല്‍കേണ്ട!

إِنِّي تَوَكَّلْتُ عَلَى ٱللَّهِ رَبِّي وَرَبِّكُم ۚ

《56》 'നിശ്ചയമായും, എന്റെ റബ്ബും, നിങ്ങളുടെ റബ്ബുമായ അല്ലാഹുവിന്റെ മേല്‍ ഞാന്‍ ഭരമേല്‍പിച്ചിരിക്കുന്നു.

مَّا مِن دَآبَّةٍ إِلَّا هُوَ ءَاخِذٌۢ بِنَاصِيَتِهَآ ۚ إِنَّ رَبِّي عَلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿٥٦﴾

ഒരു (ജീവ) ജന്തുവും തന്നെ, അവന്‍ അതിന്റെ നെറുകയെ പിടിക്കുന്ന [അതിനെ അടക്കിഭരിക്കുന്ന]വന്‍ ആയല്ലാതെ ഇല്ല. നിശ്ചയമായും, എന്റെ റബ്ബ് നേരെയുള്ള (ചൊവ്വായ) പാതയിലാണ്.

فَإِن تَوَلَّوْا۟ فَقَدْ أَبْلَغْتُكُم مَّآ أُرْسِلْتُ بِهِۦٓ إِلَيْكُمْ ۚ

《57》 'എനി, നിങ്ങള്‍ തിരിഞ്ഞുകളയുകയാണെങ്കില്‍, എന്നെ നിങ്ങളിലേക്ക് യാതൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ അത് (ഇതാ) നിങ്ങള്‍ക്ക് ഞാന്‍ എത്തിച്ചുതന്നിട്ടുണ്ട്.

وَيَسْتَخْلِفُ رَبِّي قَوْمًا غَيْرَكُمْ وَلَا تَضُرُّونَهُۥ شَيْـًٔا ۚ

എന്റെ റബ്ബ് നിങ്ങളല്ലാതെ ഒരു ജനതയെ (നിങ്ങള്‍ക്ക് പകരം) പിന്നാലെ കൊണ്ടുവരുകയും ചെയ്യും. അവന്ന് നിങ്ങള്‍ യാതൊന്നും (തന്നെ) ഉപദ്രവം ചെയ്കയുമില്ല.

إِنَّ رَبِّي عَلَىٰ كُلِّ شَىْءٍ حَفِيظٌ ﴿٥٧﴾

നിശ്ചയമായും, എന്റെ റബ്ബ് എല്ലാ വസ്തുവിന്റെയും മേല്‍(നോട്ടം ചെയ്ത്) കാത്തുപോരുന്നവനാകുന്നു.'

---

《55》 مِن دُونِهِ അവന് പുറമെ فَكِيدُونِي അതിനാല്‍ നിങ്ങളെന്നോട് തന്ത്രം പ്രയോഗിക്കുക جَمِيعًا എല്ലാവരും ثُمَّ പിന്നീട് لَا تُنظِرُونِي എനിക്ക് നിങ്ങള്‍ താമസം നല്‍കേണ്ട 《56》 إِنِّي تَوَكَّلْتُ നിശ്ചയമായും ഞാന്‍ ഭരമേല്‍പിച്ചു عَلَى اللَّهِ അല്ലാഹുവിന്റെമേല്‍ رَبِّي എന്റെ റബ്ബായ وَرَبِّكُمْ നിങ്ങളുടെ റബ്ബുമായ مَا مِن دَابَّةٍ ഒരു ജന്തുവും (ജീവിയും-

ചലിക്കുന്നതും) ഇല്ല إِلَّا هُوَ അവനായിട്ടല്ലാതെ آخِذٌ പിടിക്കുന്നവൻ بِنَاصِيَتِهَا അതിന്റെ നെറുകയെ, മൂർദ്ധാവിനെ, കുടുമയെ إِنَّ رَبِّي നിശ്ചയമായും എന്റെ റബ്ബ് عَلَىٰ صِرَاطٍ പാതയിലാണ് مُسْتَقِيمٍ നേരെയുള്ള, ചൊവ്വായ ﴾57﴿ فَإِن تَوَلَّوْا എനി നിങ്ങൾ തിരിഞ്ഞുകളയുന്നപക്ഷം فَقَدْ أَبْلَغْتُكُم എന്നാൽ നിങ്ങൾക്ക് ഞാൻ എത്തിച്ചുകഴിഞ്ഞു (എത്തിച്ചിട്ടുണ്ട്) مَا യാതൊന്ന്, എന്തോ أُرْسِلْتُ ഞാൻ അയക്കപ്പെട്ടിരിക്കുന്നു بِهِ അതുമായി, അതുകൊണ്ട് إِلَيْكُمْ നിങ്ങളിലേക്ക് وَيَسْتَخْلِفُ പിന്നാലെ കൊണ്ടുവരിക (പകരം കൊണ്ടുവരുക - പിന്നിൽ വരുത്തുക)യും ചെയ്യും رَبِّي എന്റെ റബ്ബ് قَوْمًا ഒരു ജനതയെ, വല്ല ജനതയെയും غَيْرَكُمْ നിങ്ങളല്ലാത്ത وَلَا تَضُرُّونَهُ അവന്ന് നിങ്ങൾ ഉപദ്രവം ചെയ്കയുമില്ല شَيْئًا യാതൊന്നും, ഒരു വസ്തുവും إِنَّ رَبِّي നിശ്ചയമായും എന്റെ റബ്ബ് عَلَىٰ كُلِّ شَيْءٍ എല്ലാ വസ്തുവിന്റെമേലും حَفِيظٌ കാത്തുപോരുന്ന (മേൽനോട്ടം നടത്തുന്ന)വനാണ്

---

ഹൂദ് നബി (അ) ആ ജനതയെ തൗഹീദിലേക്ക് ക്ഷണിച്ചപ്പോൾ അവരിൽ നിന്നുണ്ടായ പ്രതികരണമാണ് ആദ്യം അല്ലാഹു ഉദ്ധരിച്ചത്. പിന്നീട് അതിനെത്തുടർന്ന് അദ്ദേഹം അവരോട് പറഞ്ഞ മറുപടികളും ഉദ്ധരിച്ചിരിക്കുന്നു. നീ ഞങ്ങൾക്ക് മതിയായ തെളിവൊന്നും നൽകിയിട്ടില്ല, നിന്റെ വാക്കിനെ ആസ്പദമാക്കി ഞങ്ങളുടെ ദൈവങ്ങളെ കൈവെടിയുവാൻ ഞങ്ങൾ തയ്യാറില്ല, നീ പറയുന്നതിൽ ഞങ്ങൾക്ക് വിശ്വാസമില്ല എന്നൊക്കെ പറഞ്ഞത് അവരുടെ നിഷേധത്തിൽ നിന്നുത്ഭവിച്ച ധിക്കാരം നിമിത്തമാണെന്ന് വ്യക്തമാണ്. ഇതിനെല്ലാം മകുടം ചാർത്തുമാറ് അന്ധവിശ്വാസത്തിന്റെ അടിത്തട്ടിൽനിന്നുത്ഭവിച്ച ഒരു ആരോപണവും! 'ഞങ്ങളുടെ ചില ദൈവങ്ങളിൽ നിന്ന് നിനക്ക് എന്തോ ആപത്ത് ബാധിച്ചിട്ടുണ്ട് എന്നേ ഞങ്ങൾക്ക് പറയുവാനുള്ളൂ. അതല്ലാതെ നീ ഇങ്ങനെ പിച്ചുംപേയും പറയുവാൻ കാരണമില്ല.' ഒരു വശത്തിലൂടെ ഇതൊരു ആരോപണമാണെങ്കിൽ മറ്റൊരു വശത്തിലൂടെ ഒരു ഭീഷണികൂടിയാണ്. വിഗ്രഹങ്ങളെ സംബന്ധിച്ച് അവരുടെ അന്ധവിശ്വാസവും, മതിപ്പും എത്രമേൽ ഭയങ്കരമാണെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. ആദ്ഗോത്രത്തിൽ മാത്രമുള്ള ഒരു വിഡ്ഢിത്തമല്ല ഇത്. വിഗ്രഹങ്ങൾ, ദേവീദേവൻമാർ, ജീവിച്ചിരിക്കുന്നവരോ മരണപ്പെട്ടവരോ ആയ മഹാത്മാക്കൾ, സ്വയം ദിവ്യൻമാരായി അഭിനയിക്കുന്ന മനുഷ്യപ്പിശാചുക്കൾ എന്നുവേണ്ട അല്ലാഹുവല്ലാത്ത ഏത് വസ്തുവെയും ആരാധ്യവസ്തുക്കളായി അംഗീകരിച്ചുവരുന്ന എല്ലാവരിലും കാണപ്പെടാറുള്ള ഒരു വിഡ്ഢിത്തമത്രെ ഇത്. അതായത് അവയെ വകവെക്കാതെ വല്ലതും ആരെങ്കിലും പറയുകയോ പ്രവർത്തിക്കുകയോ ചെയ്താൽ അവർക്ക് അവയുടെ ശാപകോപങ്ങൾ ബാധിച്ചേക്കുമെന്നും, അതുമൂലം വല്ല ആപത്തും സംഭവിച്ചേക്കുമെന്നുള്ള ധാരണ. ആദ് ജനത പറഞ്ഞതുപോലെ സന്ദർഭം കാണുമ്പോൾ അവർ അത് തുറന്നുതന്നെ പറയുകയും ചെയ്യും. നേരെമറിച്ച് അല്ലാഹുവിനെ വകവെക്കാതെ തോന്നിയവാസങ്ങളിൽ മുഴുകിക്കൊണ്ടിരിക്കുന്നവർക്ക് അതുമൂലം വല്ല ആപത്തും സംഭവിച്ചേക്കാമെന്ന ധാരണ അങ്ങനെയുള്ളവരിൽ വളരെ ദുർലഭമായേ കാണപ്പെടുകയുള്ളുതാനും.

ഹൂദ് നബി (അ) അവർക്ക് നൽകിയ മറുപടിയുടെ സാരം ഇതാണ്: നിങ്ങൾ എന്തുതന്നെ ആരോപിച്ചാലും ശരി, അല്ലാഹു അല്ലാതെയുള്ള നിങ്ങളുടെ ആരാധ്യവസ്തുക്കളും ഞാനുമായി ഒരു ബന്ധവുമില്ല. അവയിൽനിന്നെല്ലാം ഞാൻ ഒഴിവായവനാണെന്ന്

ഞാനിതാ അല്ലാഹുവിനെ സാക്ഷ്യപ്പെടുത്തിക്കൊണ്ട് നിങ്ങളോട് ഉറപ്പിച്ചു പറയുന്നു. യാതൊരു നീക്കത്തൂക്കവും ഈ വിഷയത്തിൽ എനിക്ക് ചെയ്യാനില്ലെന്നും, നിങ്ങളുമായി ഒരു ഒത്തുതീർപ്പിന് ഞാൻ സന്നദ്ധനല്ലെന്നും നിങ്ങളും ഉറപ്പിച്ചുകൊള്ളുക. ഇക്കാരണത്താൽ നിങ്ങളും നിങ്ങളുടെ ദൈവങ്ങളുമെല്ലാം ചേർന്നു എനിക്കെതിരിൽ എന്തു ഗൂഢതന്ത്രങ്ങൾ നടത്തിയാലും വിരോധമില്ല. ഒരു വിട്ടുവീഴ്ചയും നൽകാതെ നിങ്ങൾക്ക് തോന്നിയത് നിങ്ങൾ ചെയ്തുകൊള്ളുക. എന്റെ കാര്യങ്ങളെല്ലാം ഞാൻ അല്ലാഹുവിങ്കൽ അർപ്പിച്ചിരിക്കുകയാണ്. അവൻ എന്റെ മാത്രമല്ല, നിങ്ങളുടേയും രക്ഷിതാവും നിയന്താവുമാണ്. നിങ്ങളും ഞാനും അടക്കം എല്ലാ ജീവികളുടെയും ഭരണകൈകാര്യങ്ങൾ നടത്തുന്നവനുമാണ്. നേർക്ക്നേരെ നീതിയുക്തമായ രീതിയിലേ അവൻ എല്ലാ കാര്യവും നടത്തുകയും ചെയ്കയുള്ളൂ. അതുകൊണ്ട് നിങ്ങൾ എത്ര കടുത്ത പരിപാടി ആസൂത്രണം ചെയ്താലും എനിക്കതിൽ ഒട്ടും ഭയമില്ല. എനിയും നിങ്ങൾ ഞാൻ പറയുന്നതൊന്നും വിലവെക്കാതെ നിങ്ങളുടെ ശിർക്ക് മതത്തിൽ തന്നെ ശഠിച്ചുനിൽക്കുവാനാണ് ഭാവമെങ്കിൽ എനിക്ക് പറയുവാനുള്ളത് ഇതാണ്: നിങ്ങളിൽ പ്രബോധനം ചെയ്യാൻ വേണ്ടി അല്ലാഹു എന്നെ ഏൽപിച്ച ദൗത്യം ഞാനിതാ നിർവ്വഹിച്ചുകഴിഞ്ഞു. നിങ്ങളെ ഇവിടെനിന്ന് ഉന്മൂലനം ചെയ്യുമാറുള്ള വല്ല ശിക്ഷയും അവൻ നിങ്ങൾക്ക് ബാധിപ്പിച്ചേക്കും. നിങ്ങളുടെ സ്ഥാനത്ത് പുതിയ തലമുറകളെ അവൻ ഏർപ്പെടുത്തുകയും ചെയ്തേക്കും. മറിച്ച് നിങ്ങൾ മൂലം അവന്ന് ഒരു ദോഷവും ഭവിക്കുവാൻ പോകുന്നില്ല.

نَاصِيَة (നാസ്വിയത്ത്) എന്ന വാക്ക് തലയുടെ മുൻഭാഗം, അഥവാ നെറുക് എന്ന അർത്ഥത്തിലും, ആ ഭാഗത്തുള്ള മുടി, അഥവാ കുടുമ എന്ന അർത്ഥത്തിലും ഉപയോഗിക്കാറുണ്ട്. ഒരാൾ മറ്റൊരാളുടെ നിയന്ത്രണത്തിന്നും ചൊൽപടിക്കും വിധേയനാകുമ്പോൾ അവൻ അവന്റെ നെറുക് പിടിച്ചിരിക്കുകയാണെന്നും, അവന്റെ നെറുക് അവന്റെ കയ്യിലാണെന്നും അറബിഭാഷയിൽ പറയപ്പെടാറുണ്ട്. ഇതനുസരിച്ചാണ് 56-ാം വചനത്തിൽ എല്ലാ ജീവികളുടെയും നെറുക് പിടിച്ചവനാണ് അല്ലാഹു എന്ന് പറഞ്ഞിരിക്കുന്നത്. ഹൂദ് (അ) അവസാനമായി അവരെ പൊതുശിക്ഷയെക്കുറിച്ച് താക്കീത് ചെയ്തുവല്ലോ. അതിനെക്കുറിച്ച് അല്ലാഹു പറയുന്നു:-

وَلَمَّا جَآءَ أَمْرُنَا نَجَّيْنَا هُودًا وَٱلَّذِينَ ءَامَنُواْ مَعَهُۥ بِرَحْمَةٍ مِّنَّا وَنَجَّيْنَٰهُم مِّنْ عَذَابٍ غَلِيظٍ ﴿٥٨﴾

**﴾58﴿ നമ്മുടെ കൽപന വന്നപ്പോഴാകട്ടെ, ഹൂദിനെയും, അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരെയും നമ്മുടെ പക്കൽ നിന്നുള്ള കാരുണ്യം കൊണ്ട് നാം രക്ഷിച്ചു; അതികഠിനമായ ഒരു ശിക്ഷയിൽ നിന്ന് അവരെ നാം രക്ഷപ്പെടുത്തുകയും ചെയ്തു.**

---

﴾58﴿ وَلَمَّا جَاءَ വന്നപ്പോൾ, വന്നപ്പോഴാകട്ടെ أَمْرُنَا നമ്മുടെ കൽപന, കാര്യം نَجَّيْنَا നാം രക്ഷപ്പെടുത്തി هُودًا ഹൂദിനെ وَالَّذِينَ آمَنُوا വിശ്വസിച്ചവരെയും مَعَهُ അദ്ദേഹത്തോടൊപ്പം بِرَحْمَةٍ കാരുണ്യം കൊണ്ട് مِنَّا നമ്മിൽനിന്നുള്ള, നമ്മുടെ വക وَنَجَّيْنَاهُمْ അവരെ നാം രക്ഷപ്പെടുത്തുകയും ചെയ്തു مِنْ عَذَابٍ ഒരു ശിക്ഷയിൽ

നിന്ന് غَلِيظٍ കടുത്തതായ, കഠിനമായ, കനത്ത

ആദ് ജനതക്ക് ബാധിച്ച ശിക്ഷ ഏഴ് രാവും എട്ട് പകലും തുടർച്ചയായി അടിച്ചുവീശിക്കൊണ്ടിരുന്ന അത്യുഗ്രമായ ഒരു കൊടുങ്കാറ്റായിരുന്നു. അതിൽ അവർ, ഒന്നടങ്കം കടപുഴകി മറിഞ്ഞുവീണ ഈന്തത്തടി മരങ്ങളെപ്പോലെ ചത്തുവീണൊടുങ്ങി. (സൂഃ ക്വമർ. 19, 20, അൽഹാക്കഃ 6,7)

وَتِلْكَ عَادٌ ۖ جَحَدُواْ بِـَٔايَٰتِ رَبِّهِمْ وَعَصَوْاْ رُسُلَهُۥ وَٱتَّبَعُوٓاْ أَمْرَ كُلِّ جَبَّارٍ عَنِيدٍ ﴿٥٩﴾

**《59》 അതത്രെ ആദ് ഗോത്രം! അവർ തങ്ങളുടെ റബ്ബിന്റെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു; അവന്റെ റസൂലുകളോട് അവർ അനുസരണക്കേട് കാണിക്കുകയും ചെയ്തു. ദുർവാശിക്കാരായ എല്ലാ സ്വേച്ഛാധികാരികളുടെയും കൽപന അവർ പിൻപറ്റുകയും ചെയ്തു.**

《59》 وَتِلْكَ അത്, അതാ عَادٌ ആദ് جَحَدُوا അവർ നിഷേധിച്ചു بِآيَاتِ ദൃഷ്ടാന്തങ്ങളെ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ وَعَصَوْا അവർ അനുസരണക്കേടും കാണിച്ചു رُسُلَهُ അവന്റെ റസൂലുകളോട് وَاتَّبَعُوا അവർ പിൻപറ്റുകയും ചെയ്തു أَمْرَ കൽപനയെ كُلِّ جَبَّارٍ എല്ലാ സ്വേച്ഛാധികാരിയുടെയും عَنِيدٍ ദുർവാശിക്കാരായ

അതാണവർക്ക് പറ്റിയ നാശത്തിനൊക്കെ ഹേതു. അതിന്റെ ഫലമോ?-

وَأُتْبِعُواْ فِي هَٰذِهِ ٱلدُّنْيَا لَعْنَةً وَيَوْمَ ٱلْقِيَٰمَةِ ۗ

**《60》 ഈ ഇഹത്തിൽ (വമ്പിച്ച) ഒരു ശാപത്താൽ അവർ അനുഗമിക്കപ്പെട്ടു; ക്വിയാമത്തുനാളിലും (അനുഗമിക്കപ്പെട്ടു).**

أَلَآ إِنَّ عَادًا كَفَرُواْ رَبَّهُمْ ۗ أَلَا بُعْدًا لِّعَادٍ قَوْمِ هُودٍ ﴿٦٠﴾

**അല്ലാ! (അറിയുക:) നിശ്ചയമായും, ആദ്ഗോത്രം തങ്ങളുടെ റബ്ബിനോട് നന്ദികേട് ചെയ്തു. അല്ലാ! (അറിയുക:) ഹൂദിന്റെ ജനതയായ ആദ് ഗോത്രത്തിന് വിദൂരത! [കാരുണ്യത്തിൽനിന്നും അവർ എത്രയോ വിദൂരം!]**

《60》 وَأُتْبِعُوا അവർ അനുഗമിക്കപ്പെട്ടു (അവരുടെ പിന്നാലെ തുടർന്നു) فِي هَٰذِهِ الدُّنْيَا ഈ ഇഹലോകത്തിൽ لَعْنَةً ശാപം, ഒരു (വമ്പിച്ച) ശാപം وَيَوْمَ الْقِيَامَةِ ക്വിയാമത്ത് നാളിലും أَلَا അല്ലാ, അറിയുക إِنَّ عَادًا നിശ്ചയമായും ആദ് كَفَرُوا അവർ നന്ദികേട്

ചെയ്തു رَبَّهُمْ അവരുടെ റബ്ബിനോട് أَلَا അല്ലാ, അറിയുക بُعْدًا വിദൂരത لِعَادٍ ആദിന് قَوْمِ هُودٍ ഹൂദിന്റെ ജനതയായ

---

## വിഭാഗം - 6

സ്വാലിഹ് നബി (അ)യുടെയും, അദ്ദേഹത്തിന്റെ ജനതയായ ഥമൂദ്ഗോത്രത്തിന്റെയും ചരിത്രമാണ് ഈ വിഭാഗത്തിലുള്ളത്. അഅ്റാഫ്, ശുഅറാഉ്, നംല്, ക്വമർ എന്നീ സൂറത്തുകളിലും മറ്റും ഈ ചരിത്രം വിവരിക്കപ്പെട്ടിരിക്കുന്നു. ഥമൂദ്ഗോത്രത്തിന്റെ വാസസ്ഥലമായിരുന്ന അൽഹിജ്റി (*)നെ സംബന്ധിച്ച ഒരു വിവരണം ശുഅറാഇൽ കാണാവുന്നതാണ്.

---

۞ وَإِلَىٰ ثَمُودَ أَخَاهُمْ صَٰلِحًا ۚ قَالَ يَٰقَوْمِ ٱعْبُدُوا۟ ٱللَّهَ مَا لَكُم مِّنْ إِلَٰهٍ غَيْرُهُۥ ۖ

**﴾61﴿ ഥമൂദ് ഗോത്രത്തിലേക്ക് അവരുടെ സഹോദരൻ സ്വാലിഹിനെയും (നാം അയച്ചു). അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ; അവനല്ലാതെ നിങ്ങൾക്ക് ഒരാരാധ്യനുമില്ല.**

هُوَ أَنشَأَكُم مِّنَ ٱلْأَرْضِ وَٱسْتَعْمَرَكُمْ فِيهَا فَٱسْتَغْفِرُوهُ ثُمَّ تُوبُوٓا۟ إِلَيْهِ ۚ إِنَّ رَبِّى قَرِيبٌ مُّجِيبٌ ﴿٦١﴾

**അവൻ നിങ്ങളെ ഭൂമിയിൽനിന്നു (സൃഷ്ടിച്ചു)ണ്ടാക്കുകയും, നിങ്ങളെ അതിൽ അധിവസിപ്പിക്കുകയും ചെയ്തിരിക്കുന്നു. ആകയാൽ, അവനോട് നിങ്ങൾ പാപമോചനം തേടുകയും, പിന്നെ അവനിലേക്ക് പശ്ചാത്തപിക്കുകയും ചെയ്യുവിൻ. നിശ്ചയമായും, എന്റെ റബ്ബ് സമീപസ്ഥനും ഉത്തരം നൽകുന്നവനുമാകുന്നു.'**

---

﴾61﴿ وَإِلَىٰ ثَمُودَ ഥമൂദിലേക്കും أَخَاهُمْ അവരുടെ സഹോദരനെ صَالِحًا സ്വാലിഹിനെ قَالَ അദ്ദേഹം പറഞ്ഞു يَا قَوْمِ എന്റെ ജനങ്ങളേ اعْبُدُوا നിങ്ങൾ ആരാധിക്കുവിൻ اللَّهَ അല്ലാഹുവിനെ مَا لَكُمْ നിങ്ങൾക്കില്ല مِنْ إِلَٰهٍ ഒരു ആരാധ്യനും غَيْرُهُ അവനല്ലാതെ هُوَ അവൻ أَنْشَأَكُمْ നിങ്ങളെ ഉണ്ടാക്കി مِنَ الْأَرْضِ ഭൂമിയിൽനിന്ന് وَاسْتَعْمَرَكُمْ നിങ്ങളെ അവൻ അധിവസിപ്പിക്കുക (കുടിയിരുത്തുക)യും ചെയ്തു فِيهَا അതിൽ فَاسْتَغْفِرُوهُ അതിനാൽ അവനോട് നിങ്ങൾ പാപമോചനം തേടുവിൻ ثُمَّ تُوبُوا പിന്നെ നിങ്ങൾ പശ്ചാത്തപിക്കുവിൻ إِلَيْهِ അവങ്കലേക്ക് إِنَّ رَبِّي നിശ്ചയമായും എന്റെ റബ്ബ് قَرِيبٌ സമീപസ്ഥനാണ് مُجِيبٌ ഉത്തരം ചെയ്യുന്നവനാണ്

---

*(*) സ്ഥലം 5-ാം ഭൂപടത്തിൽ കാണുക.*

നൂഹ് നബി (അ)യും ഹൂദ് നബി (അ)യും അവരുടെ ജനങ്ങളെ ക്ഷണിച്ചതുപോലെത്തന്നെ സ്വാലിഹ് നബി (അ)യും അദ്ദേഹത്തിന്റെ ജനങ്ങളെ തൗഹീദിലേക്ക് ക്ഷണിച്ചു. എല്ലാ പ്രവാചകൻമാരുടെയും പ്രധാനമായ വിഷയം അതാണല്ലോ. മനുഷ്യപിതാവായ ആദം നബി (അ)യെ അല്ലാഹു മണ്ണിൽനിന്ന് സൃഷ്ടിച്ചു. പിന്നീടുള്ള മനുഷ്യരുടെ ജനനം മാതാപിതാക്കൾ വഴിയാണെങ്കിലും ഓരോരുത്തരുടെയും ബീജത്തിന്റെ ഉത്ഭവം മണ്ണിൽനിന്നാകുന്നു. അപ്പോൾ– സൂ: ഹജ്ജ് 5 ലും മറ്റും പറഞ്ഞതുപോലെ– മനുഷ്യരെ സൃഷ്ടിച്ചത് മണ്ണിൽനിന്നുതന്നെ. ഭൂമിയിൽ നിന്ന് നിങ്ങളെ സൃഷ്ടിച്ചുണ്ടാക്കി എന്ന് പറഞ്ഞതിന്റെ താൽപര്യം അതാണ്. നിങ്ങളെ സൃഷ്ടിച്ചുണ്ടാക്കുകയും, ഭൂമിയിൽ നിങ്ങൾക്ക്‌വേണ്ടുന്ന സൗകര്യങ്ങൾ ഒരുക്കിത്തന്ന് അതിൽ നിങ്ങൾക്ക് നിവസിക്കുമാറാക്കുകയും ചെയ്തത് അല്ലാഹു മാത്രമായിരിക്കെ, അവനല്ലാത്ത വസ്തുക്കളെ ആരാധിക്കുന്നതിന് അർത്ഥമില്ലല്ലോ എന്ന് ഈ വചനത്തിൽ സൂചന കാണാം.

قَالُواْ يَٰصَٰلِحُ قَدۡ كُنتَ فِينَا مَرۡجُوّٗا قَبۡلَ هَٰذَآۖ أَتَنۡهَىٰنَآ أَن نَّعۡبُدَ مَا يَعۡبُدُ ءَابَآؤُنَا وَإِنَّنَا لَفِي شَكّٖ مِّمَّا تَدۡعُونَآ إِلَيۡهِ مُرِيبٖ ﴿٦٢﴾

**﴿62﴾ അവർ പറഞ്ഞു: 'സ്വാലിഹേ, ഇതിന് മുമ്പ് തീർച്ചയായും നീ ഞങ്ങളുടെ കൂട്ടത്തിൽ ഒരു അഭിലഷണീയനായിരുന്നു. ഞങ്ങളുടെ പിതാക്കൾ ആരാധിച്ചുവരുന്നവയെ ഞങ്ങൾ ആരാധിക്കുന്നതിനെ നീ ഞങ്ങളോട് വിരോധിക്കുകയോ?! നീ ഞങ്ങളെ ഏതൊന്നിലേക്ക് ക്ഷണിക്കുന്നുവോ അതിനെപ്പറ്റി നിശ്ചയമായും ഞങ്ങൾ, ആശങ്കാജനകമായ സംശയത്തിൽ തന്നെയാ കുന്നു' .**

---

﴿62﴾ قَالُوا അവർ പറഞ്ഞു يَا صَالِحُ സ്വാലിഹേ قَدْ كُنْتَ തീർച്ചയായും നീ ആയിരുന്നു, ആയിരുന്നിട്ടുണ്ട് فِينَا ഞങ്ങളിൽ مَرْجُوًّا ഒരു അഭിലഷണീയൻ قَبْلَ هَٰذَا ഇതിന്റെ മുമ്പ് أَتَنْهَانَا നീ ഞങ്ങളെ വിരോധിക്കുകയോ, വിലക്കുന്നുവോ أَنْ نَعْبُدَ ഞങ്ങൾ ആരാധിക്കുന്നത് مَا يَعْبُدُ ആരാധിച്ചു വരുന്നതിനെ آبَاؤُنَا ഞങ്ങളുടെ പിതാക്കൾ وَإِنَّنَا നിശ്ചയമായും ഞങ്ങൾ لَفِي شَكٍّ സംശയത്തിൽതന്നെയാണ് مِمَّا تَدْعُونَا ഞങ്ങളെ നീ ക്ഷണിക്കുന്നതിനെപ്പറ്റി إِلَيْهِ അതിലേക്ക് مُرِيبٍ സന്ദേഹപ്പെടുത്തുന്ന, ആശങ്കാജനകമായ

---

ഞങ്ങളുടെ ഇടയിൽ കൊള്ളാവുന്ന ഒരു നല്ല മനുഷ്യനായിരുന്നു ഇക്കാലംവരെ നീ. തറവാടിത്തം, ബുദ്ധിവൈഭവം, സ്വഭാവശുദ്ധി ആദിയായവയിലൊക്കെ സമാദരണീയനായിരുന്നു. നിന്നെക്കുറിച്ച് ഞങ്ങൾക്ക് സൽപ്രതീക്ഷകളും ഉണ്ടായിരുന്നു. ഇപ്പോഴിതാ, നീ പഴയ മട്ടെല്ലാം മാറി ഞങ്ങളുടെ പിതാക്കൾ പൂർവ്വികമായി ആരാധിച്ചുവന്നിരുന്ന ദൈവങ്ങളെയൊന്നും ആരാധിച്ചുകൂടാ എന്ന് വിലക്കുന്നു! ഈ പുതിയ മാർഗ

ത്തെക്കുറിച്ച് ഞങ്ങൾക്ക് ഒരെത്തുംപിടിയും കിട്ടുന്നില്ല. അതിൽ ഞങ്ങൾക്ക് വളരെ ആശങ്കയും സംശയവുമാണുള്ളത്. ഇതൊക്കെയായിരുന്നു ആ ജനതയിൽ നിന്ന് അദ്ദേഹത്തിന്റെ ക്ഷണത്തിന് ലഭിച്ച മറുപടി.

പ്രവാചകൻമാർക്ക് പ്രവാചകത്വം ലഭിക്കുന്നതിന് മുമ്പ് അവർ ഉൽകൃഷ്ട സ്വഭാവ ഗുണങ്ങളോടുകൂടിയവരും, സുസമ്മതൻമാരുമായിരിക്കുക പതിവാകുന്നു. പ്രവാചകത്വം സിദ്ധിച്ചു ജനങ്ങളെ സൻമാർഗത്തിലേക്കും സത്യവിശ്വാസത്തിലേക്കും ക്ഷണിക്കുവാൻ തുടങ്ങുന്നതോടെയായിരിക്കും ജനങ്ങൾക്ക് അവരുടെ നേരെയുള്ള ഭാവം മാറുന്നത്. വിശ്വസ്തനായ മുഹമ്മദ് (**محمد الامين**) എന്ന് എല്ലാവരാലും പ്രശംസിക്കപ്പെട്ടിരുന്ന നബി തിരുമേനിﷺയുടെ നേരെ പ്രവാചകത്വത്തിന് ശേഷം ക്വുറൈശികൾ സ്വീകരിച്ച നയവും നിലപാടും പ്രസിദ്ധമാണല്ലോ.

قَالَ يَٰقَوْمِ أَرَءَيْتُمْ إِن كُنتُ عَلَىٰ بَيِّنَةٍ مِّن رَّبِّى وَءَاتَىٰنِى مِنْهُ رَحْمَةً فَمَن يَنصُرُنِى مِنَ ٱللَّهِ إِنْ عَصَيْتُهُۥ ۖ فَمَا تَزِيدُونَنِى غَيْرَ تَخْسِيرٍ ﴿٦٣﴾

**﴿63﴾ അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ, നിങ്ങൾ കണ്ടുവോ (- ഒന്നു പറയുവിൻ): ഞാൻ എന്റെ റബ്ബിങ്കൽ നിന്നുള്ള (വ്യക്തമായ) തെളിവോടെയായിരിക്കുകയും അവന്റെ പക്കൽ നിന്നുള്ള ഒരു കാരുണ്യം എനിക്കവൻ നൽകിയിരിക്കുകയുമാണെങ്കിൽ, അപ്പോൾ- ഞാൻ അല്ലാഹുവിനോട് അനുസരണക്കേട് ചെയ്യുന്നപക്ഷം, അവനിൽ നിന്ന് ആരാണ് എന്നെ സഹായി(ച്ചു രക്ഷി)ക്കുക! അപ്പോൾ, നഷ്ടം വരുത്തലല്ലാതെ (മറ്റൊന്നും) നിങ്ങൾ എനിക്ക് വർദ്ധിപ്പിക്കുകയില്ല'.**

---

﴿63﴾ قَالَ അദ്ദേഹം പറഞ്ഞു يَا قَوْمِ എന്റെ ജനങ്ങളേ أَرَأَيْتُمْ നിങ്ങൾ കണ്ടുവോ (എന്നോടൊന്ന് പറയുവിൻ) إِنْ كُنْتُ ഞാനാണെങ്കിൽ عَلَى بَيِّنَةٍ (വ്യക്തമായ) തെളിവോടെ مِنْ رَبِّي എന്റെ റബ്ബിങ്കൽ നിന്നുള്ള وَآتَانِي അവൻ എനിക്ക് നൽകിയിരിക്കയും مِنْهُ അവങ്കൽനിന്ന് رَحْمَةً കാരുണ്യം, ഒരു(വമ്പിച്ച) കാരുണ്യം فَمَنْ എന്നാൽ ആരാണ് يَنْصُرُنِي എന്നെ സഹായിക്കുക مِنَ اللَّهِ അല്ലാഹുവിൽ നിന്ന് إِنْ عَصَيْتُهُ അവനോട് ഞാൻ അനുസരണക്കേട് (എതിര്) ചെയ്യുന്ന പക്ഷം فَمَا تَزِيدُونَنِي അപ്പോൾ നിങ്ങൾ എനിക്ക് വർദ്ധിപ്പിക്കുന്നതല്ല غَيْرَ അല്ലാതെ, ഒഴികെ تَخْسِيرٍ നഷ്ടം വരുത്തൽ

---

മുമ്പ് പറഞ്ഞതുപോലെ കാരുണ്യം (رَحْمَة) കൊണ്ട് ഇവിടെയും പ്രവാചകത്വം തന്നെയാണ് പ്രധാനോദ്ദേശ്യം. ഇതുപോലെയുള്ള ഏതാനും വാചകങ്ങൾ നൂഹ് (അ) അദ്ദേഹത്തിന്റെ ജനതയോട് ചെയ്ത പ്രസ്താവനയിലും മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. സ്വാലിഹ് നബി (അ)യുടെ ഉപദേശവും, അദ്ദേഹം നൽകിയ തെളിവുകളും അവർ സ്വീകരിക്കു

വാൻ ഒരുക്കമില്ല. അവർക്കൊരു പ്രത്യേക ദൃഷ്ടാന്തം കാണണമെന്ന് അവർ ആവശ്യപ്പെട്ടു (26: 154) ആ ദൃഷ്ടാന്തത്തെക്കുറിച്ച് അദ്ദേഹം പറയുന്നു:-

وَيَٰقَوۡمِ هَٰذِهِۦ نَاقَةُ ٱللَّهِ لَكُمۡ ءَايَةٗ فَذَرُوهَا تَأۡكُلۡ فِيٓ أَرۡضِ ٱللَّهِۖ وَلَا تَمَسُّوهَا بِسُوٓءٖ فَيَأۡخُذَكُمۡ عَذَابٞ قَرِيبٞ ﴿٦٤﴾

**﴿64﴾ 'എന്റെ ജനങ്ങളേ, ഇതാ നിങ്ങൾക്ക് ഒരു ദൃഷ്ടാന്തമായിക്കൊണ്ട് അല്ലാഹുവിന്റെ ഒട്ടകം! ആകയാൽ, അതിനെ (അതിന്റെ പാട്ടിൽ) നിങ്ങൾ വിട്ടേക്കുവിൻ, അത് അല്ലാഹുവിന്റെ ഭൂമിയിൽ (നടന്നു) തിന്ന് കൊള്ളട്ടെ. അതിന് ഒരു തിന്മയും നിങ്ങൾ ബാധിപ്പിക്കുകയും ചെയ്യരുത്. എന്നാൽ, സമീപസ്ഥമായ ഒരു ശിക്ഷ നിങ്ങളെ പിടികൂടുന്നതാണ്.'**

فَعَقَرُوهَا فَقَالَ تَمَتَّعُواْ فِي دَارِكُمۡ ثَلَٰثَةَ أَيَّامٖۖ ذَٰلِكَ وَعۡدٌ غَيۡرُ مَكۡذُوبٖ ﴿٦٥﴾

**﴿65﴾ എന്നിട്ട്, അവർ അതിനെ അറുകൊല ചെയ്തു. അപ്പോൾ, അദ്ദേഹം പറഞ്ഞു: 'നിങ്ങൾ നിങ്ങളുടെ പാർപ്പിടത്തിൽ മൂന്ന് ദിവസം സുഖമെടുത്തുകൊള്ളുവിൻ. [അപ്പോഴേക്കും ശിക്ഷ അനുഭവപ്പെടും].**

**അത് നിർവ്യാജമായ ഒരു വാഗ്ദത്തമാകുന്നു.'**

---

﴿64﴾ وَيَاقَوْمِ എന്റെ ജനങ്ങളേ هَٰذِهِ ഇതാ, ഇത് نَاقَةُ اللَّهِ അല്ലാഹുവിന്റെ ഒട്ടകം لَكُمْ നിങ്ങൾക്ക് آيَةً ഒരു ദൃഷ്ടാന്തമായിട്ട് فَذَرُوهَا അതിനാൽ (എന്നാൽ) അതിനെ വിട്ടേക്കുവിൻ تَأْكُلْ അത് തിന്നുകൊള്ളട്ടെ, തിന്നുകൊള്ളും فِي أَرْضِ ഭൂമിയിൽ اللَّهِ അല്ലാഹുവിന്റെ وَلَا تَمَسُّوهَا നിങ്ങളതിനെ സ്പർശിക്കുക (ബാധിപ്പിക്കുക)യും ചെയ്യരുത് بِسُوءٍ ഒരു തിൻമകൊണ്ടും, തിന്മയെ فَيَأْخُذَكُمْ എന്നാൽ നിങ്ങളെ പിടികൂടും عَذَابٌ ശിക്ഷ قَرِيبٌ സമീപസ്ഥമായ ﴿65﴾ فَعَقَرُوهَا എന്നിട്ട് അവരതിനെ കുത്തിഅറുത്ത്, അറുകൊല ചെയ്തു فَقَالَ അപ്പോഴദ്ദേഹം പറഞ്ഞു تَمَتَّعُوا നിങ്ങൾ സുഖമെടുത്തു കൊള്ളുക فِي دَارِكُمْ നിങ്ങളുടെ പാർപ്പിടത്തിൽ (വസതിയിൽ) ثَلَاثَةَ أَيَّامٍ മൂന്ന് ദിവസങ്ങൾ ذَٰلِكَ അത് وَعْدٌ ഒരു വാഗ്ദത്തമാണ് غَيْرُ مَكْذُوبٍ വ്യാജമായിരിക്കാത്ത (കളവാക്കപ്പെടാത്ത)

---

ഒട്ടകം അതിന്റെ തീറ്റയും കുടിയുമായി ഭൂമിയിലൂടെ നടന്നുകൊള്ളട്ടെ. നിങ്ങളതിനെ ഒരു വിധത്തിലും ഉപദ്രവിക്കരുത്. ഉപദ്രവിച്ചാൽ താമസിയാതെ തന്നെ നിങ്ങൾക്ക് അല്ലാഹുവിങ്കൽനിന്ന് ശിക്ഷ അനുഭവപ്പെടും, എന്ന് സ്വാലിഹ് (അ) അവരെ താക്കീത് ചെയ്തു.

വെള്ളത്താവളത്തിൽ ഒരു ദിവസം അവർക്കും ഒരു ദിവസം ഒട്ടകത്തിന്നുമാണെന്ന് ഊഴം നിശ്ചയിക്കപ്പെട്ടിരുന്നു. (26: 115) അവർക്കത് സഹിക്കുവാൻ കഴിഞ്ഞില്ല. അവർ അതിനെ കുത്തിക്കൊന്നു. എനി നിങ്ങൾക്ക് മൂന്ന് ദിവസമേ സുഖമായി ജീവിക്കുവാൻ കഴിയുക യുള്ളൂ. അതോടെ ശിക്ഷയും ബാധിക്കും. അതിൽ മാറ്റം വരുകയില്ലതന്നെ. എന്ന് അദ്ദേഹം മുന്നറിയിപ്പ് നൽകി. സംഭവിച്ചതും അങ്ങനെത്തന്നെ.

فَلَمَّا جَآءَ أَمْرُنَا نَجَّيْنَا صَٰلِحًا وَٱلَّذِينَ ءَامَنُوا۟ مَعَهُۥ بِرَحْمَةٍ مِّنَّا وَمِنْ خِزْىِ يَوْمِئِذٍ ۗ

**﴾66﴿ അങ്ങനെ, നമ്മുടെ കൽപന വന്നപ്പോൾ, സ്വാലിഹിനെയും, അദ്ദേ ഹത്തോടൊപ്പം വിശ്വസിച്ചവരെയും നമ്മുടെ പക്കൽ നിന്നുള്ള കാരുണ്യം കൊണ്ട് നാം രക്ഷപ്പെടുത്തി; അന്നേ ദിവസത്തെ അപമാനത്തിൽ നിന്നും (നാമവരെ രക്ഷപ്പെടുത്തി)**

إِنَّ رَبَّكَ هُوَ ٱلْقَوِىُّ ٱلْعَزِيزُ ﴿٦٦﴾

**നിശ്ചയമായും, നിന്റെ റബ്ബ് തന്നെ യാണ് ശക്തനും, പ്രതാപശാലിയും ആയുള്ളവൻ.**

وَأَخَذَ ٱلَّذِينَ ظَلَمُوا۟ ٱلصَّيْحَةُ

**﴾67﴿ അക്രമം പ്രവർത്തിച്ചവരെ ഘോരശബ്ദം പിടികൂടുകയും ചെയ്തു.**

فَأَصْبَحُوا۟ فِى دِيَٰرِهِمْ جَٰثِمِينَ ﴿٦٧﴾

**അങ്ങനെ, അവർ അവരുടെ പാർപ്പിടങ്ങളിൽ കമിഴ്ന്നു വീണവ രായി [ചത്തൊടുങ്ങി]**

كَأَن لَّمْ يَغْنَوْا۟ فِيهَآ ۗ أَلَآ إِنَّ ثَمُودَا۟ كَفَرُوا۟ رَبَّهُمْ ۗ أَلَا بُعْدًا لِّثَمُودَ ﴿٦٨﴾

**﴾68﴿ (അതെ) അവിടത്തിൽ അവർ ഉണ്ടായിട്ടില്ലാത്തത് പോലെ! അല്ലാ! (അറിയുക:) നിശ്ചയമായും, ഥമൂദ് ഗോത്രം അവരുടെ റബ്ബിനോട് നന്ദി കേട് ചെയ്തു. അല്ലാ! (അറിയുക:) ഥമൂദ് ഗോത്രത്തിന് വിദൂരത! [കാരു ണ്യത്തിൽ നിന്നും അവർ വളരെ അകലം!]**

---

﴾66﴿ فَلَمَّا جَاءَ എന്നിട്ട് വന്നപ്പോൾ أَمْرُنَا നമ്മുടെ കൽപന نَجَّيْنَا നാം രക്ഷപ്പെടുത്തി صَالِحًا സ്വാലിഹിനെ وَالَّذِينَ آمَنُوا വിശ്വസിച്ചവരെയും مَعَهُ അദ്ദേഹത്തോടൊപ്പം بِرَحْمَةٍ കാരുണ്യം കൊണ്ട് مِنَّا നമ്മിൽ നിന്നുള്ള, നമ്മുടെ വക وَمِنْ خِزْيِ അപമാനത്തിൽ നിന്നും يَوْمِئِذٍ അന്നത്തെ, ആ ദിവസത്തിലെ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് هُوَ الْقَوِيُّ അവനത്രെ (അവൻ തന്നെ) ശക്തൻ الْعَزِيزُ പ്രതാപശാലി ﴾67﴿ وَأَخَذَ പിടി

കൂടുകയും ചെയ്തു الَّذِينَ ظَلَمُوا അക്രമം ചെയ്തവരെ الصَّيْحَةُ ഘോര ശബ്ദം, അട്ട ഹാസം فَأَصْبَحُوا അങ്ങനെ അവരായി فِي دِيَارِهِمْ അവരുടെ വസതി (പാർപ്പിടം- ഭവനം) കളിൽ جَاثِمِينَ കമിഴ്ന്നു (മുട്ടുകുത്തി) വീണവർ ﴾68﴿ كَأَن لَّمْ يَغْنَوْا അവർ ധന്യമാകാത്ത (ഉണ്ടായിട്ടില്ലാത്തപോലെ) فِيهَا അവയിൽ (അവിടത്തിൽ) أَلَا അല്ലാ, അറിയുക إِنَّ ثَمُودَ നിശ്ചയമായും ഥമൂദ് كَفَرُوا അവർ നന്ദികേട് ചെയ്തു رَبَّهُمْ അവരുടെ റബ്ബിനോട് أَلَا അല്ലാ, അറിയുക بُعْدًا വിദൂരത لِّثَمُودَ ഥമൂദിന്

---

ഈ സംഭവം അഅ്റാഫ്, ശുഅറാഉ്, ക്വമർ എന്നീ സൂറത്തുകളിൽ വിശദമായി വിവരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ കൂടുതൽ വിവരിക്കുന്നില്ല. (സ്വാലിഹ് നബി (അ)യുടെ ഒട്ടകത്തിന്റെ വിശേഷതകളെപ്പറ്റി ചിലർ നടത്തിയിട്ടുള്ള ദുർവ്യാഖ്യാനങ്ങളെ സംബന്ധിച്ചുള്ള നിരൂപണം സൂഃ ക്വമറിന്റെ വ്യാഖ്യാനത്തിൽ കാണാം)

## വിഭാഗം - 7

ഇബ്റാഹീം നബി (അ)യുടെയും, ലൂത്ത് നബി (അ)യുടെയും കഥകളാണ് ഈ വിഭാഗത്തിലുള്ളത്. പരസ്പരം ബന്ധപ്പെട്ടു നിൽക്കുന്ന ആ സംഭവങ്ങൾ താഴെ ഹിജർ, അൻകബൂത്ത്, ദാരിയാത്ത് എന്നീ സൂറത്തുകളിലും വിവരിക്കപ്പെട്ടു കാണാം.

وَلَقَدْ جَآءَتْ رُسُلُنَآ إِبْرَٰهِيمَ بِٱلْبُشْرَىٰ

﴾69﴿ **നമ്മുടെ ദൂതൻമാർ സന്തോഷവാർത്തയുമായി ഇബ്റാഹീമിന്റെ അടുക്കൽ വരുകയുണ്ടായി.**

قَالُوا۟ سَلَٰمًا ۖ قَالَ سَلَٰمٌ ۖ فَمَا لَبِثَ أَن جَآءَ بِعِجْلٍ حَنِيذٍ ﴿٦٩﴾

**അവർ പറഞ്ഞു: 'സലാം!' [സമാധാനം ഭവിക്കട്ടെ] അദ്ദേഹം പറഞ്ഞു 'സലാം'. എന്നിട്ട് അദ്ദേഹം ഒരു ചുട്ടു വേവിച്ച കാളകുട്ടിയുമായി വരുവാൻ താമസമുണ്ടായില്ല.**

---

﴾69﴿ وَلَقَدْ جَاءَتْ വരുകയുണ്ടായി, വന്നിട്ടുണ്ട് رُسُلُنَا നമ്മുടെ ദൂതൻമാർ إِبْرَاهِيمَ ഇബ്റാഹീമിന്റെ അടുക്കൽ بِالْبُشْرَى സന്തോഷവാർത്തയുമായി قَالُوا അവർ പറഞ്ഞു سَلَامًا സലാം قَالَ അദ്ദേഹം പറഞ്ഞു سَلَامٌ സലാം فَمَا لَبِثَ എന്നിട്ട് അദ്ദേഹം താമസിച്ചില്ല أَنْ جَاءَ വരുവാൻ بِعِجْلٍ ഒരു കാളക്കുട്ടിയും കൊണ്ട് حَنِيذٍ ചുട്ടുവേവിക്കപ്പെട്ട

---

ഈ ദൂതൻമാർ മലക്കുകളായിരുന്നു. ഇബ്റാഹീമിന്റെ അതിഥികൾ (ضَيْفِ إِبْرَاهِيمَ) എന്നാണ് സൂഃ ദാരിയാത്തിൽ ഇവരെ വിശേഷിപ്പിച്ചിരിക്കുന്നത്. അതിഥികളെപ്പോലെ മനുഷ്യരൂപത്തിൽ വന്ന അവർ ആരായിരുന്നുവെന്ന് അദ്ദേഹം അറിഞ്ഞില്ല. സൽക്കാര പ്രിയനായിരുന്ന അദ്ദേഹം അന്നത്തെ പതിവിനനുസരിച്ച് വിശിഷ്ടാഹാരമായി കരുതപ്പെടുന്ന ഒരു കാളക്കുട്ടിയെ- അറുത്തു കൽചൂളയിൽ വെച്ച് വേവിച്ചു തയ്യാറാക്കി.

ഭക്ഷണം വിളമ്പിവെച്ചു അവരെ ക്ഷണിച്ചു. സൂഃ ദാരിയാത്തിൽ ഈ രംഗം വിവരിച്ചിരിക്കുന്നത് ഇങ്ങനെയാകുന്നു: 'ഉടനെ അദ്ദേഹം തന്റെ വീട്ടുകാരുടെ അടുക്കൽ പതുക്കെ ച്ചെന്ന് ഒരു തടിച്ചുകൊഴുത്ത കാളക്കുട്ടിയെ കൊണ്ടുവന്നു അവരുടെ അടുക്കൽ വെച്ചു, തിന്നുകയല്ലേ എന്ന് പറഞ്ഞു' . (ദാരിയാത്ത്: 26, 27) അവരുടെ വരവിന്റെ ഉദ്ദേശ്യത്തെപ്പറ്റി താഴെ വിവരിക്കുന്നുണ്ട്.

فَلَمَّا رَءَآ أَيْدِيَهُمْ لَا تَصِلُ إِلَيْهِ نَكِرَهُمْ وَأَوْجَسَ مِنْهُمْ خِيفَةً قَالُوا۟ لَا تَخَفْ إِنَّآ أُرْسِلْنَآ إِلَىٰ قَوْمِ لُوطٍ ﴿٧٠﴾

**《70》 എന്നിട്ട് അവരുടെ കൈകൾ അതിലേക്ക് നീളുന്നില്ലെന്ന് കണ്ടപ്പോൾ, അദ്ദേഹം അവരെക്കുറിച്ച് ശങ്കിച്ചു; അവരെപ്പറ്റി അദ്ദേഹത്തിന് ഒരു ഭയം തോന്നുകയും ചെയ്തു. അവർ പറഞ്ഞു: 'ഭയപ്പെടേണ്ട; ഞങ്ങൾ ലൂത്ത്വിന്റെ ജനങ്ങളിലേക്ക് അയക്കപ്പെട്ടിരിക്കുകയാണ്.'**

---

《70》 فَلَمَّا رَأَى എന്നിട്ട് അദ്ദേഹം കണ്ടപ്പോൾ أَيْدِيَهُمْ അവരുടെ കൈകളെ لَا تَصِلُ ചേരാതെ (നീളാതെ) إِلَيْهِ അതിലേക്ക് نَكِرَهُمْ അവരെക്കുറിച്ച് അദ്ദേഹം ശങ്കിച്ചു (അപരിചിതത്വം തോന്നി) وَأَوْجَسَ മറച്ചുവെക്കുകയും ചെയ്തു, അദ്ദേഹത്തിന് തോന്നുകയും ചെയ്തു مِنْهُمْ അവരെപ്പറ്റി خِيفَةً ഒരു ഭയം, പേടി قَالُوا അവർ പറഞ്ഞു لَا تَخَفْ ഭയപ്പെടേണ്ട إِنَّا أُرْسِلْنَا ഞങ്ങൾ അയക്കപ്പെട്ടിരിക്കുന്നു إِلَى قَوْمِ ജനങ്ങളിലേക്ക് لُوطٍ ലൂത്ത്വിന്റെ

---

അതിഥികൾ ഭക്ഷണത്തിലേക്ക് കൈനീട്ടുന്നില്ല. മലക്കുകൾ ഭക്ഷണം കഴിക്കാറില്ലല്ലോ. അതുകണ്ടപ്പോൾ അവരെപ്പറ്റി ഇബ്റാഹീം നബി (അ)ക്ക് സംശയവും ഭയവുമായി. ഇത് മനസ്സിലാക്കിയ അതിഥികൾ തങ്ങളെ സ്വയം പരിചയപ്പെടുത്തി. തങ്ങൾ അല്ലാഹു അയച്ച ദൂതൻമാരാണ്; ലൂത്ത് നബി (അ)യുടെ ജനതയെ നശിപ്പിക്കുവാൻ വേണ്ടി അയക്കപ്പെട്ടവരാണ് എന്നറിയിച്ചു. ഇതായിരുന്നു അവരുടെ വരവിന്റെ ഒരു ലക്ഷ്യം. മറ്റൊരു ലക്ഷ്യത്തെപ്പറ്റി തുടർന്ന് പറയുന്നു:-

وَٱمْرَأَتُهُۥ قَآئِمَةٌ فَضَحِكَتْ فَبَشَّرْنَـٰهَا بِإِسْحَـٰقَ وَمِن وَرَآءِ إِسْحَـٰقَ يَعْقُوبَ ﴿٧١﴾

**《71》 അദ്ദേഹത്തിന്റെ സ്ത്രീ (അടുത്ത്) നിൽക്കുന്നുണ്ടായിരുന്നു; അപ്പോൾ അവൾ ചിരിച്ചു. അപ്പോൾ, നാം [അല്ലാഹു] ഇസ്ഹാക്വിനെയും, ഇസ്ഹാക്വിന്റെ പിന്നാലെ യഅ്ക്വൂബിനെയും കുറിച്ച് അവർക്ക് സന്തോഷവാർത്ത അറിയിച്ചു.**

---

《71》 وَامْرَأَتُهُ അദ്ദേഹത്തിന്റെ സ്ത്രീ (ഭാര്യ) قَائِمَةٌ നിൽക്കുന്നവളായിരുന്നു (നിൽക്കു

കയായിരുന്നു) فَضَحِكَتْഅപ്പോൾ (എന്നിട്ട്) അവൾ ചിരിച്ചു فَبَشَّرْنَاهَا അപ്പോൾ അവൾക്ക് നാം സന്തോഷമറിയിച്ചു بِإِسْحَاقَ ഇസ്ഹാക്വിനെപ്പറ്റി وَمِن وَرَاءِ പിന്നാലെ إِسْحَاقَ ഇസ്ഹാക്വിന്റെ يَعْقُوبَ യഅ്ക്വൂബിനെ (യും)

---

ഭർത്താവിനും, അതിഥികൾക്കും ഭക്ഷണം തയ്യാറാക്കിക്കൊടുത്തുകൊണ്ട് വീട്ടുകാരി- ഇബ്റാഹീം (അ)ന്റെ ഭാര്യ സാറഃ (അ) അടുത്ത് നിൽക്കുന്നുണ്ടായിരുന്നു. അവരുടെ ആവശ്യങ്ങളന്വേഷിക്കുവാനും വേണ്ടുന്ന ഒത്താശകൾ ചെയ്യുവാനും വേണ്ടിയായിരിക്കും അത്. ഇബ്റാഹീം നബി (അ)യുടെ സഹോദരപുത്രനാണ് ലൂത്ത്വ് നബി (അ). അദ്ദേഹത്തന്റെ ജനത മുഴുവനും- താഴെ കാണാവുന്നതുപോലെ- പ്രകൃതി വിരുദ്ധമായ നീചവൃത്തിയിലും തോന്നിയവാസങ്ങളിലും അതിരുകവിഞ്ഞിരിക്കുകയാണ്. ലൂത്ത്വ് (അ) അവരെക്കൊണ്ട് പൊറുതിമുട്ടിയിരിക്കുന്നുതാനും. ആ ജനതയെ നശിപ്പിക്കുന്ന വിവരം അറിഞ്ഞതായ സന്തോഷം കൊണ്ടോ, അതിഥികൾ ആരാണെന്നറിഞ്ഞതിലുള്ള മനസ്സമാധാനം കൊണ്ടോ- അല്ലാഹുവിനറിയാം- സാറ ചിരിച്ചു. ഈ അവസരത്തിൽ മലക്കുകൾ തങ്ങളുടെ വരവിന്റെ മറ്റേ ഉദ്ദേശ്യം അറിയിച്ചു. അവർക്ക് ഒരു പുത്രൻ ഉണ്ടാവാൻ പോകുന്നുവെന്നും, പിന്നീട് ആ പുത്രൻ വഴി ഒരു പൗത്രനും ഉണ്ടാകുമെന്നുള്ള സന്തോഷവാർത്തയായിരുന്നു അത്. പുത്രൻ ഇസ്ഹാക്വും, പൗത്രൻ യഅ്ക്വൂബും (അ) തന്നെ. സന്തോഷവാർത്ത അറിയിച്ചത് മലക്കുകൾ മുഖേനയാണെങ്കിലും യഥാർത്ഥത്തിൽ അത് അല്ലാഹുവിങ്കൽ നിന്നുള്ളതാണല്ലോ. അതുകൊണ്ടാണ് بَشَّرْنَا (നാം സന്തോഷമറിയിച്ചു) എന്ന് പറഞ്ഞത്. ഇതുവരെയും മക്കൾ ജനിച്ചിട്ടില്ലാത്ത താനും തന്റെ ഭർത്താവും വലിയ വൃദ്ധൻമാരായിരിക്കുന്ന അവസരത്തിലുള്ള ഈ വാർത്ത അവരെ അത്ഭുതപ്പെടുത്തി.

قَالَتْ يَٰوَيْلَتَىٰٓ ءَأَلِدُ وَأَنَا۠ عَجُوزٌ وَهَٰذَا بَعْلِى شَيْخًا ۖ إِنَّ هَٰذَا لَشَىْءٌ عَجِيبٌ ﴿٧٢﴾

**《72》 അവൾ പറഞ്ഞു: 'കഷ്ടം! [ആശ്ചര്യം തന്നെ!] ഞാൻ ഒരു കിഴവിയായിരിക്കെ ഞാൻ പ്രസവിക്കുകയോ- ഇതാ- എന്റെ ഭർത്താവ് ഒരു വൃദ്ധനുമായിരിക്കെ?! നിശ്ചയമായും, ഇതൊരു അത്ഭുതകരമായ കാര്യം തന്നെ!'**

قَالُوٓا۟ أَتَعْجَبِينَ مِنْ أَمْرِ ٱللَّهِ ۖ رَحْمَتُ ٱللَّهِ وَبَرَكَٰتُهُۥ عَلَيْكُمْ أَهْلَ ٱلْبَيْتِ ۚ إِنَّهُۥ حَمِيدٌ مَّجِيدٌ ﴿٧٣﴾

**《73》. അവർ പറഞ്ഞു: 'അല്ലാഹുവിന്റെ കൽപനയെപ്പറ്റി നീ അൽഭുതപ്പെടുന്നുവോ?! അല്ലാഹുവിന്റെ കാരുണ്യവും അവന്റെ അനുഗ്രഹങ്ങളും നിങ്ങളിലുണ്ടാവട്ടെ, വീട്ടുകാരേ! നിശ്ചയമായും അവൻ സ്തുത്യർഹനും മഹത്വമേറിയവനുമാകുന്നു.'**

《72》 قَالَتْ അവൾ പറഞ്ഞു يَاوَيْلَتَا കഷ്ടമേ, നാശമേ (അത്ഭുതം) أَأَلِدُ ഞാൻ പ്രസവിക്കുകയോ وَأَنَا ഞാനാകട്ടെ, ഞാനായിരിക്കെ عَجُوزٌ ഒരു കിഴവി وَهَٰذَا ഇതാ, ഇത് بَعْلِي എന്റെ വരൻ, എന്റെ ഭർത്താവും شَيْخًا വൃദ്ധനായിക്കൊണ്ട് إِنَّ هَٰذَا നിശ്ചയമായും ഇത് لَشَيْءٌ ഒരു കാര്യം തന്നെ عَجِيبٌ അത്ഭുത(ആശ്ചര്യ)കരമായ 《73》 قَالُوا അവർ പറഞ്ഞു أَتَعْجَبِينَ നീ അത്ഭുതപ്പെടുന്നുവോ مِنْ أَمْرِ اللَّهِ അല്ലാഹുവിന്റെ കൽപനയെ (കാര്യത്തെ)പ്പറ്റി رَحْمَتُ اللَّهِ അല്ലാഹുവിന്റെ കാരുണ്യം وَبَرَكَاتُهُ അവന്റെ അനുഗ്രഹങ്ങളും, ആശീർവാദങ്ങളും عَلَيْكُمْ നിങ്ങളുടെ മേൽ (ഉണ്ടാവട്ടെ- ഉണ്ടായിരിക്കും) أَهْلَ الْبَيْتِ വീട്ടുകാരേ إِنَّهُ നിശ്ചമായും അവൻ حَمِيدٌ സ്തുത്യർഹനാണ് مَجِيدٌ മഹത്വമേറിയവനാണ്

---

يَاوَيْلَتَا എന്ന വാക്കിനർത്ഥം 'കഷ്ടമേ, നാശമേ' എന്നൊക്കെയാണെങ്കിലും സന്തോഷ സൂചകമായ ഇത്തരം സന്ദർഭങ്ങളിൽ 'വലിയ അത്ഭുതം തന്നെ' എന്നേ അത് കൊണ്ടുദ്ദേശിക്കപ്പെടാറുള്ളൂ. സ്ത്രീകളുടെ സംസാരത്തിലാണ് ഈ പ്രയോഗം അധികം കാണപ്പെടാറുള്ളതും. (كما في ابن كثير وغيره) സൂറഃ ദാരിയാത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'അപ്പോൾ അദ്ദേഹത്തിന്റെ ഭാര്യ (ഉറക്കെ) ഒരു ശബ്ദത്തോടുകൂടി മുന്നോട്ട് വന്നു മുഖത്തടിച്ചുകൊണ്ട് (ഞാൻ) 'വന്ധ്യയായ ഒരു കിഴവി' എന്ന് പറഞ്ഞു. (ദാരിയാത്ത് 29) ആ സമയത്ത് ഇബ്റാഹീം നബി (അ)ക്ക് നൂറും സാറക്ക് തൊണ്ണൂറും വയസ്സായിരുന്നുവെന്ന് പറയപ്പെടുന്നു. الله اعلم

فَلَمَّا ذَهَبَ عَنْ إِبْرَٰهِيمَ ٱلرَّوْعُ وَجَآءَتْهُ ٱلْبُشْرَىٰ يُجَٰدِلُنَا فِى قَوْمِ لُوطٍ ﴿٧٤﴾

**《74》 എന്നിട്ട്, ഇബ്റാഹീമിൽ നിന്ന് നടുക്കം (നീങ്ങി) പോകുകയും, അദ്ദേഹത്തിന് സന്തോഷ വാർത്ത വരുകയും ചെയ്തപ്പോൾ അദ്ദേഹം (അതാ) ലൂത്ത്വിന്റെ ജനങ്ങളുടെ കാര്യത്തിൽ നമ്മോട് തർക്കിക്കുന്നു!.**

إِنَّ إِبْرَٰهِيمَ لَحَلِيمٌ أَوَّٰهٌ مُّنِيبٌ ﴿٧٥﴾

**《75》 നിശ്ചയമായും, ഇബ്റാഹീം സഹനശീലനും, വളരെ (മനസ്സ്) മടക്കമുള്ളവനും, വിനയ മനസ്കനും തന്നെയാകുന്നു.**

يَٰٓإِبْرَٰهِيمُ أَعْرِضْ عَنْ هَٰذَآ ۖ إِنَّهُۥ قَدْ جَآءَ أَمْرُ رَبِّكَ ۖ وَإِنَّهُمْ ءَاتِيهِمْ عَذَابٌ

**《76》 (അവർ പറഞ്ഞു:) 'ഇബ്റാഹീമേ, ഇതിൽ [ഈ തർക്കത്തിൽ] നിന്ന് തിരിഞ്ഞു കളയുക. നിശ്ചയമായും കാര്യം: തന്റെ റബ്ബിന്റെ കൽപന (ഇതാ) വന്നു കഴിഞ്ഞു. നിശ്ചയമായും അവർ [ആ ജന**

غَيْرُ مَرْدُودٍ ﴿٧٦﴾

**ങ്ങൾ] അപ്രതിരോധ്യമായ ഒരു (വമ്പിച്ച) ശിക്ഷ അവർക്ക് വരുന്നതു മാകുന്നു.**

﴾74﴿ فَلَمَّا ذَهَبَ എന്നിട്ട്പോയപ്പോൾ عَنْ إِبْرَاهِيمَ ഇബ്‌റാഹീമിനെ വിട്ട് الرَّوْعُ നടുക്കം, പേടി, പരിഭ്രമം وَجَاءَتْهُ അദ്ദേഹത്തിന് വരുകയും الْبُشْرَىٰ സന്തോഷവാർത്ത يُجَادِلُنَا നമ്മോടദ്ദേഹം തർക്കിക്കുന്നു فِي قَوْمِ ജനങ്ങളുടെ കാര്യത്തിൽ, ജനതയെപ്പറ്റി لُوطٍ ലൂത്ത്വിന്റെ ﴾75﴿ إِنَّ إِبْرَاهِيمَ നിശ്ചയമായും ഇബ്‌റാഹീം لَحَلِيمٌ സഹനശീലൻ തന്നെ أَوَّاهٌ വളരെ മടക്കമുള്ളവനാണ് مُنِيبٌ വിനയം കാണിക്കുന്നവനാണ് ﴾76﴿ يَا إِبْرَاهِيمُ ഇബ്‌റാഹീമേ أَعْرِضْ തിരിഞ്ഞുകളയുക, അവഗണിക്കുക عَنْ هَٰذَا ഇതിനെപ്പറ്റി, ഇതിൽ നിന്ന് إِنَّهُ നിശ്ചയമായും (അത്) കാര്യം قَدْ جَاءَ വന്നു കഴിഞ്ഞു أَمْرُ رَبِّكَ നിന്റെ റബ്ബിന്റെ കൽപന, കാര്യം وَإِنَّهُمْ നിശ്ചയമായും അവർ آتِيهِمْ അവർക്ക് വരുന്നതാകുന്നു عَذَابٌ ശിക്ഷ غَيْرُ مَرْدُودٍ തടുക്കാവതല്ലാത്ത

സാരം: മലക്കുകൾ തങ്ങളെ പരിചയപ്പെടുത്തുകയും, തങ്ങളുടെ വരവിന്റെ ഉദ്ദേശ്യം വിവരിക്കുകയും ചെയ്തതോടെ ഇബ്‌റാഹീം (അ)ന്റെ ശങ്കയും പേടിയും നീങ്ങി. മക്കളുണ്ടാവാൻ പോകുന്ന സന്തോഷവാർത്തയും ലഭിച്ചു. അങ്ങനെ മനസ്സന്തോഷം വന്നപ്പോൾ അദ്ദേഹം ലൂത്ത് നബി (അ)യുടെ ജനങ്ങളുടെ കാര്യത്തിൽ ചില തർക്കങ്ങൾ നടത്തുവാൻ തുടങ്ങി. അദ്ദേഹം ഒരു അവിവേകിയോ, അല്ലാഹുവിന്റെ കൽപനയെ ചോദ്യം ചെയ്യുന്ന ആളോ ആയതുകൊണ്ടല്ല അത്. അദ്ദേഹം വളരെ സഹനവും, ഭക്തി വിനയവുമൊക്കെയുള്ള ആൾ തന്നെയാകുന്നു. മലക്കുകൾ അദ്ദേഹത്തോട് പറഞ്ഞു: ആ ജനങ്ങളെപ്പറ്റി തർക്കിച്ചിട്ട് കാര്യമില്ല; അവരെ ശിക്ഷിക്കുന്ന കാര്യം തീർച്ചപ്പെടുത്തി കഴിഞ്ഞതാണ്; അവരതിന് അർഹരുമാണ്; ആ ശിക്ഷ ഒരിക്കലും ഒഴിവാക്കപ്പെടുകയുമില്ല. അത് കൊണ്ട് അവരെപ്പറ്റിയുള്ള വാഗ്വാദമങ്ങ് വിട്ടേക്കുക.

മലക്കുകൾ അല്ലാഹുവിന്റെ ദൂതൻമാരും, അവന്റെ കൽപന നടപ്പിലാക്കുവാൻ വന്നവരുമായ സ്ഥിതിക്ക് അവരോട് നടത്തുന്ന വിവാദം അല്ലാഹുവിനോട് നടത്തുന്നതിന് തുല്യമായത് കൊണ്ടാണ് 'നമ്മോട് തർക്കിക്കുന്നു' (يُجَادِلُنَا) എന്ന് പറഞ്ഞിരിക്കുന്നത്. ഈ വിവാദത്തെപ്പറ്റി തർക്കമെന്ന് പറഞ്ഞുവെങ്കിലും അത് സാധാരണഗതിയിലുള്ള ഒരു തർക്കമായിരുന്നില്ല. ലൂത്ത് (അ)ന്റെ ജനതയെ നശിപ്പിക്കുന്ന ശിക്ഷയെപ്പറ്റി കേട്ടപ്പോൾ, അദ്ദേഹം മൗനം അവലംബിക്കുകയുണ്ടായില്ല. ലൂത്ത് നബി (അ)യെയും , ആ ജനതയിലുണ്ടാകുന്ന സത്യവിശ്വാസികളെയും സംബന്ധിച്ച് അദ്ദേഹത്തിന് മനസ്സിൽ അലിവ് തോന്നി, അന്വേഷണാർത്ഥം അദ്ദേഹം അവരോട് ചില ചോദ്യങ്ങൾ നടത്തി. ഇതിനെപ്പറ്റിയാണ് തർക്കം എന്ന് പറഞ്ഞിരിക്കുന്നത്.

സൂറത്തുൽ അൻകബൂത്തിൽ പറയുന്നു: وَلَمَّا جَاءَتْ رُسُلُنَا إِبْرَاهِيمَ - الايتين (സാരം: സന്തോഷവാർത്തയുമായി ഇബ്‌റാഹീമിന്റെ അടുക്കൽ നമ്മുടെ ദൂതൻമാർ വന്നപ്പോൾ അവർ പറഞ്ഞു: ഞങ്ങൾ ഈ രാജ്യക്കാരെ– ലൂത്ത് (അ)ന്റെ ജനതയെ നശിപ്പിക്കുവാൻ

പോകുന്നവരാണ്. കാരണം, അവർ അക്രമികളായിരിക്കുന്നു. അപ്പോൾ ഇബ്റാഹീം പറഞ്ഞു: അതിൽ ലൂത്ത്വ് ഉണ്ടല്ലോ. അവർ പറഞ്ഞു: അവിടെ ഉള്ളവരെപ്പറ്റി ഞങ്ങൾ നല്ലവണ്ണം അറിയുന്നതാണ്. അദ്ദേഹത്തെ- ലൂത്ത്വ് (അ)നെ- യും, അദ്ദേഹത്തിന്റെ ഭാര്യ ഒഴിച്ചുള്ള ആൾക്കാരെയും ഞങ്ങൾ രക്ഷപ്പെടുത്തുന്നതാണ്. ആ സ്ത്രീ ശിക്ഷയിൽ അകപ്പെടുന്നവളാണ്. (അൻകബൂത്ത്: 31, 32) ഈ തർക്കത്തിന്റെ വിശദീകരണമെന്നോണം വന്നിട്ടുള്ള ഒന്നിലധികം രിവായത്തുകൾ കാണാം. വിശദാംശങ്ങളിൽ വ്യത്യാസം കാണുമെങ്കിലും അവയുടെ ആകെ സാരം ഇതാണ്: ആ രാജ്യം നശിപ്പിക്കുവാൻ പോകുന്നുവെന്ന് മലക്കുകൾ പറഞ്ഞപ്പോൾ, ഇബ്റാഹീം (അ) അവരോട്: അതിൽ നൂറുകണക്കിൽ സത്യവിശ്വാസികൾ ഉണ്ടെങ്കിലോ? എന്ന് ചോദിച്ചു. അപ്പോഴും അവരെ നശിപ്പിക്കുകയില്ലെന്ന് അവർ മറുപടി പറഞ്ഞു: പത്തുകണക്കിലോ? എന്നും ചോദിച്ചു. അപ്പോഴും ഇല്ലെന്ന് പറഞ്ഞു..... അവസാനം ഇബ്റാഹീം (അ) ചോദിച്ചു: എന്നാൽ, അതിൽ ലൂത്ത്വ് ഉണ്ടല്ലോ? അപ്പോഴാണ് മലക്കുകൾ പറഞ്ഞത്: 'അവിടെ ഉള്ളവരെപ്പറ്റി ഞങ്ങൾക്കറിയാം. ലൂത്ത്വിനെയും, അദ്ദേഹത്തിന്റെ ഭാര്യ ഒഴിച്ചുള്ള ആൾക്കാരെയും ഞങ്ങൾ രക്ഷപ്പെടുത്തുന്നതാണ്.' ഈ സംഭവത്തെയും, ഇബ്റാഹീം നബി (അ)യുടെ അടുക്കൽ മലക്കുകൾ ചെന്നതിനെയും മറ്റും സംബന്ധിച്ച് ബൈബ്ളിൽ (ഉൽപത്തി: അ: 18ൽ) ഒരു നീണ്ട വിവരണം കാണാം. അതിൽ പറഞ്ഞത് ചിലതൊക്കെ സ്വീകാര്യമാണെങ്കിലും മലക്കുകൾ ഭക്ഷണം കഴിച്ചുവെന്ന് പറഞ്ഞത് സ്വീകരിക്കുവാൻ സാധ്യമല്ല. ചിലത് രണ്ടും തീർത്ത് പറയുവാനും നിവൃത്തിയില്ല.

ഇബ്റാഹീം (അ) സ്വദേശമായ ഇറാക്വിൽനിന്ന് ഹിജ്റഃ പോരുമ്പോൾ സഹോദര പുത്രനായ ലൂത്ത്വും (അ) ഒന്നിച്ചുണ്ടായിരുന്നു. നേരത്തെത്തന്നെ സത്യവിശ്വാസം സ്വീകരിച്ച ആളായിരുന്നു അദ്ദേഹം. അവർ ഫലസ്തീനിൽ വന്നശേഷം ലൂത്ത്വ് (അ) സദൂം-ഗമുരിയ പ്രദേശങ്ങളിൽ താമസമുറപ്പിച്ചു. അവിടെയുള്ളവരിൽ അദ്ദേഹം റസൂലായി നിയോഗിക്കപ്പെടുകയും ചെയ്തു.

وَلَمَّا جَآءَتْ رُسُلُنَا لُوطًا سِيٓءَ بِهِمْ وَضَاقَ بِهِمْ ذَرْعًا وَقَالَ هَـٰذَا يَوْمٌ عَصِيبٌ ﴿٧٧﴾

**﴾77﴿ നമ്മുടെ ദൂതൻമാർ ലൂത്ത്വിന്റെ അടുക്കൽ ചെന്നപ്പോൾ അവർമൂലം അദ്ദേഹത്തിന് വ്യസനം (അഥവാ അനിഷ്ടം) പിടിപെടുകയും, അവർമൂലം മനസ്സിടുങ്ങുകയും ചെയ്തു; 'ഇതൊരു കഠിനമായ ദിവസമാണ്' എന്നദ്ദേഹം പറയുകയും ചെയ്തു.**

---

﴾77﴿ وَلَمَّا جَاءَتْ വന്നപ്പോൾ رُسُلُنَا നമ്മുടെ ദൂതൻമാർ لُوطًا ലൂത്ത്വിന്റെ അടുക്കൽ سِيءَ അദ്ദേഹത്തിന് അനിഷ്ടമായി (വ്യസനം പിടിപെട്ടു) بِهِمْ അവരെക്കൊണ്ട്, അവർമൂലം وَضَاقَ بِهِمْ അവരെക്കൊണ്ട് (അവരാൽ) ഇടുങ്ങുകയും ചെയ്തു ذَرْعًا മുഴങ്കൈ (മനസ്സ്) وَقَالَ അദ്ദേഹം പറയുകയും ചെയ്തു هَذَا ഇത് يَوْمٌ ഒരു ദിവസമാണ് عَصِيبٌ കഠിനമായ, ഞെരുക്കപ്പെട്ട

ഇബ്‌റാഹീം നബി (അ)യുടെ അടുക്കൽനിന്ന് മലക്കുകൾ ലൂത്ത് നബി (അ)യുടെ അടുക്കൽ വന്നു. സുന്ദരന്മാരായ യുവാക്കളുടെ വേഷത്തിലായിരുന്ന അവർ ചെന്നത്. ആ നാട്ടുകാരാകട്ടെ, കാമവികാരങ്ങളടക്കുവാൻ സ്ത്രീകൾക്ക് പകരം പുരുഷൻമാരെ ഉപയോഗപ്പെടുത്തുക മുതലായ നീചകൃത്യങ്ങളിൽ അതിര് കവിഞ്ഞിരിക്കുന്നവരായിരുന്നു. അവരെക്കൊണ്ട് പൊറുതി മുട്ടിയിരിക്കുകയാണ് ലൂത്ത് (അ). ഈ സന്ദർഭത്തിൽ തന്റെ വീട്ടിൽ ആ യുവാക്കളുടെ സാന്നിദ്ധ്യം പല അനർത്ഥങ്ങൾക്കും കാരണമായേക്കുമെന്ന് അദ്ദേഹം ഭയപ്പെട്ടു. അതാണ് അവർമൂലം അദ്ദേഹത്തിന് വ്യസനവും മനഃപ്രയാസവും ഉണ്ടാകുവാൻ കാരണം. തങ്ങൾ മലക്കുകളാണെന്ന വസ്തുത വെളിപ്പെടുത്തുന്നത് വരേക്കും– ഇബ്‌റാഹീം (അ)നെപ്പോലെത്തന്നെ– അവർ കേവലം മനുഷ്യാതിഥികളായി മാത്രമേ അദ്ദേഹം മനസ്സിലാക്കിയിരുന്നുള്ളൂ. മറഞ്ഞ കാര്യം അല്ലാഹുവിനല്ലാതെ ആർക്കും അറിയുകയില്ലല്ലോ.

وَضَاقَ ذَرْعًا എന്ന വാക്കിന്റെ സാക്ഷാൽ അർത്ഥം 'അദ്ദേഹം മുഴങ്കൈ ഇടുങ്ങി' എന്നാകുന്നു. 'മനസ്സുമുട്ടി, പ്രയാസം തോന്നി, മനസ്സ് ഇടുങ്ങി' എന്നിങ്ങിനെയുള്ള അർത്ഥങ്ങളിലാണ് അതിന്റെ പ്രയോഗം. നേരെ മറിച്ച് മനസ്സിന് വിശാലതയും വികാസവും തോന്നി എന്ന അർത്ഥത്തിൽ طال ذرعا، وسع ذرعا (മുഴങ്കൈ നീണ്ടു, വിശാലമായി) എന്നിങ്ങനെയും പറയപ്പെടാറുണ്ട്.

وَجَآءَهُۥ قَوْمُهُۥ يُهْرَعُونَ إِلَيْهِ وَمِن قَبْلُ كَانُوا۟ يَعْمَلُونَ ٱلسَّيِّـَٔاتِ ۚ

**﴾78﴿ അദ്ദേഹത്തിന്റെ ജനങ്ങൾ അദ്ദേഹത്തിന്റെ അടുക്കലേക്ക് (ധൃതിപ്പെട്ടു) ഓടിക്കൊണ്ടുവന്നു. മുമ്പേ അവർ ദുഷ്പ്രവൃത്തികൾ ചെയ്തു കൊണ്ടിരിക്കുകയായിരുന്നു.**

قَالَ يَـٰقَوْمِ هَـٰٓؤُلَآءِ بَنَاتِى هُنَّ أَطْهَرُ لَكُمْ ۖ فَٱتَّقُوا۟ ٱللَّهَ وَلَا تُخْزُونِ فِى ضَيْفِىٓ ۖ أَلَيْسَ مِنكُمْ رَجُلٌ رَّشِيدٌ ﴿٧٨﴾

**അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ, ഇതാ എന്റെ പെൺമക്കൾ; അവർ നിങ്ങൾക്ക് വളരെ ശുദ്ധമായുള്ളവരാണ്. [അവരെ നിങ്ങൾക്ക് വിവാഹം കഴിച്ചുതരാം] ആകയാൽ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ; എന്റെ അതിഥികളുടെ വിഷയത്തിൽ എന്നെ നിങ്ങൾ അപമാനപ്പെടുത്താതെയുമിരിക്കുവിൻ. നിങ്ങളുടെ കൂട്ടത്തിൽ തന്റേടമുള്ള ഒരു പുരുഷനുമില്ലേ?!'**

قَالُوا۟ لَقَدْ عَلِمْتَ مَا لَنَا فِى بَنَاتِكَ مِنْ حَقٍّ وَإِنَّكَ لَتَعْلَمُ مَا نُرِيدُ ﴿٧٩﴾

**﴾79﴿ അവർ പറഞ്ഞു: 'നിന്റെ പെൺമക്കളിൽ ഞങ്ങൾക്ക് ഒരു കാര്യവും [ആവശ്യവും] ഇല്ലെന്ന് നിനക്ക് അറിവുണ്ടല്ലോ, നിശ്ചയമാ**

യും, നിനക്കറിയാം ഞങ്ങൾ ഉദ്ദേശിക്കുന്നതെന്താണെന്നും'

قَالَ لَوْ أَنَّ لِي بِكُمْ قُوَّةً أَوْ ءَاوِيٓ إِلَىٰ رُكْنٖ شَدِيدٖ ﴿٨٠﴾

﴾80﴿ അദ്ദേഹം പറഞ്ഞു; 'എനിക്ക് നിങ്ങളോട് [നിങ്ങളെ തടയുവാൻ] വല്ല ശക്തിയും ഉണ്ടായിരുന്നെങ്കിൽ! അല്ലെങ്കിൽ, ശക്തിമത്തായ വല്ല ഘടകത്തിലേക്കും (ചെന്ന്) അഭയം പ്രാപിക്കാമായിരുന്നെങ്കിൽ! [ഹാ! എത്ര നന്നായേനെ!]

---

﴾78﴿ وَجَاءَهُ അദ്ദേഹത്തിന്റെ അടുക്കൽ വന്നു قَوْمُهُ അദ്ദേഹത്തിന്റെ ജനത يُهْرَعُونَ അവർ (ധൃതിപ്പെട്ടു) കുതിച്ച് (ഓടി)ക്കൊണ്ട് إِلَيْهِ അദ്ദേഹത്തിലേക്ക് وَمِن قَبْلُ മുമ്പേ, മുമ്പും كَانُوا അവരായിരുന്നു يَعْمَلُونَ അവർ പ്രവർത്തിക്കും السَّيِّئَاتِ ദുഷ്പ്രവൃത്തി(തിന്മ)കൾ قَالَ അദ്ദേഹം പറഞ്ഞു يَاقَوْمِ എന്റെ ജനങ്ങളേ هَٰؤُلَاءِ ഇക്കൂട്ടർ, ഇതാ بَنَاتِي എന്റെ പുത്രിമാരാണ്, എന്റെ പെൺമക്കൾ هُنَّ അവർ أَطْهَرُ ഏറ്റവും ശുദ്ധമായവരാണ് لَكُمْ നിങ്ങൾക്ക് فَاتَّقُوا അതിനാൽ നിങ്ങൾ സൂക്ഷിക്കുവിൻ اللَّهَ അല്ലാഹുവിനെ وَلَا تُخْزُونِ എന്നെ നിങ്ങൾ അപമാനപ്പെടുത്തുകയും അരുത് فِي ضَيْفِي എന്റെ അതിഥികളിൽ (വിരുന്നുകാരിൽ) أَلَيْسَ ഇല്ലയോ مِنكُمْ നിങ്ങളിൽ رَجُلٌ ഒരു പുരുഷൻ رَشِيدٌ തന്റേടമുള്ള, നേർമാർഗമുള്ള ﴾79﴿ قَالُوا അവർ പറഞ്ഞു لَقَدْ عَلِمْتَ നീ അറിഞ്ഞിട്ടുണ്ട്, നിനക്കറിവുണ്ടല്ലോ مَا لَنَا നിങ്ങൾക്കില്ല എന്ന് فِي بَنَاتِكَ നിന്റെ പെൺമക്കളിൽ مِنْ حَقٍّ ഒരു കാര്യവും (ആവശ്യവും) وَإِنَّكَ നിശ്ചയമായും നീ لَتَعْلَمُ നീ അറിയുക തന്നെ ചെയ്യും مَا نُرِيدُ ഞങ്ങൾ ഉദ്ദേശിക്കുന്നത് ﴾80﴿ قَالَ അദ്ദേഹം പറഞ്ഞു لَوْ أَنَّ لِي എനിക്കുണ്ടായിരുന്നെങ്കിൽ بِكُمْ നിങ്ങളോട്, നിങ്ങളെപ്പറ്റി قُوَّةً വല്ല ശക്തിയും أَوْ آوِي അല്ലെങ്കിൽ ഞാൻ അഭയം പ്രാപിക്കാമായിരുന്നെങ്കിൽ إِلَىٰ رُكْنٍ വല്ല ഘടകത്തി (ഭാഗത്തി)ലേക്കും (അവലംബത്തിലേക്ക്) شَدِيدٍ ശക്തിമത്തായ, കെട്ടുറപ്പുള്ള

---

ലൂത്ത്വ് (അ)ന്റെ വീട്ടിൽ ചില യുവാക്കൾ എത്തിയ വിവരം ആ ദുഷ്ട ജനങ്ങൾ അറിഞ്ഞു. അവർ ധൃതിയിൽ അവിടെ ഓടിയെത്തി. അദ്ദേഹം വളരെ ഉപദേശിക്കുകയും, ഗുണദോഷിക്കുകയും ചെയ്തു നോക്കി. എന്റെ പെൺമക്കളിതാ ഇരിക്കുന്നു. അവർ വിവാഹിതരോ, ദുർനടപ്പുകാരോ അല്ല. അവരെ ഞാൻ വേണമെങ്കിൽ നിങ്ങൾക്ക് വിവാഹം കഴിച്ചുതരുവാൻ തയ്യാറാണ്. അതാണല്ലോ ശുദ്ധിയും വെടിപ്പുമുള്ള കാര്യം. ഏതായാലും എന്റെ വീട്ടിൽ അതിഥികളായി വന്ന ഇവരെ നിങ്ങൾ ഒഴിവാക്കണം. അവരോട് അപമര്യാദയായി പെരുമാറി എന്നെ അപമാനിക്കരുത്. നിങ്ങൾ അല്ലാഹുവിനെ

സൂക്ഷിക്കണം. ഇതൊക്കെ അവൻ കാണുമല്ലോ. തന്റേടവും വിവേകവുമുള്ള ഒരാളും നിങ്ങളിൽ ഇല്ലേ! ഉണ്ടെങ്കിൽ ഇമ്മാതിരി ധിക്കാരബുദ്ധി നിങ്ങൾക്ക് തോന്നുമായിരുന്നില്ല. എന്നൊക്കെ അദ്ദേഹം പറഞ്ഞു. ഫലമുണ്ടായില്ല. തന്റെ പെൺമക്കളെയല്ല ഞങ്ങൾക്കാവശ്യമെന്നും, ഈ യുവാക്കളെ വിട്ടുകിട്ടുകയാണ് ഞങ്ങൾക്ക് വേണ്ടതെന്നും തനിക്കറിയാമല്ലോ. അതുകൊണ്ട് ഈ വേദാന്തമൊന്നും ഞങ്ങൾക്ക് കേൾക്കേണ്ട എന്നായിരുന്നു ആ തെമ്മാടികളുടെ മറുപടി.

بَنَاتِي (എന്റെ പെൺമക്കൾ) എന്ന് അദ്ദേഹം പറഞ്ഞത് തന്റെ ജനങ്ങളിലുള്ള പെൺമക്കളെ ഉദ്ദേശിച്ചാണെന്നും, പ്രവാചകൻമാർ ജനങ്ങളുടെ പിതാവിന് തുല്യമായ ആളായതുകൊണ്ട് അങ്ങനെ പറഞ്ഞതാണെന്നും ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിരിക്കുന്നു. ഇബ്നു അബ്ബാസ് (റ)ൽ നിന്ന് അങ്ങനെ നിവേദനം ചെയ്യപ്പെട്ടതായി പറയപ്പെടുന്നുമുണ്ട്. അല്ലാഹുവിനറിയാം. എതായാലും, ആ തെമ്മാടികൾ തന്റെ വാക്കുകൾ അനുസരിക്കാത്തതിലും, അവരെ തടയുവാൻ അദ്ദേഹത്തിന് കെൽപില്ലാത്തതിലും അദ്ദേഹം വമ്പിച്ച ധർമ സങ്കടത്തിലായി. നിങ്ങളെ നേരിടുവാനും, നിങ്ങളെ തടയുവാനുമുള്ള ശക്തിയും സഹായവും എനിക്ക് ഉണ്ടായിരുന്നെങ്കിൽ എന്ന് അദ്ദേഹം സ്വയം വിലപിക്കുകയായി. ഈ ധിക്കാരം പ്രവർത്തിച്ച ആ തെമ്മാടികളുടെ കണ്ണിന്റെ കാഴ്ച അല്ലാഹു നശിപ്പിച്ചു കളഞ്ഞതായി സൂറത്തുൽ ഖമറിൽ കാണാവുന്നതാണ് അതിലെ വാചകം وَلَقَدْ رَاوَدُوهُ عَن ضَيْفِهِ فَطَمَسْنَا أَعْيُنَهُمْ (സാരം: അവർ അദ്ദേഹത്തിന്റെ അതിഥികളെ കിട്ടുവാൻ വേണ്ടി അദ്ദേഹത്തോടാവശ്യപ്പെട്ടു. അപ്പോൾ, നാം അവരുടെ കണ്ണുകളെ തുടച്ചുനീക്കി. (ഖമർ: 37) ഇതെല്ലാം കഴിഞ്ഞശേഷം, തങ്ങൾ ആരാണെന്നും, തങ്ങളുടെ വരവിന്റെ ഉദ്ദേശ്യമെന്താണെന്നും അറിയിച്ചുകൊണ്ട് മലക്കുകൾ അദ്ദേഹത്തെ ആശ്വസിപ്പിച്ചു.

قَالُوا۟ يَـٰلُوطُ إِنَّا رُسُلُ رَبِّكَ لَن يَصِلُوٓا۟ إِلَيْكَ ۖ فَأَسْرِ بِأَهْلِكَ بِقِطْعٍ مِّنَ ٱلَّيْلِ وَلَا يَلْتَفِتْ مِنكُمْ أَحَدٌ إِلَّا ٱمْرَأَتَكَ ۖ إِنَّهُۥ مُصِيبُهَا مَآ أَصَابَهُمْ

**﴾81﴿ അവർ [ദൂതൻമാർ] പറഞ്ഞു: 'ലൂത്തേ, ഞങ്ങൾ താങ്കളുടെ റബ്ബിന്റെ ദൂതൻമാരാണ്; അവർ [ആ ജനങ്ങൾ] താങ്കളുടെ അടുക്കലേക്ക് (ഉപദ്രവാർത്ഥം) വന്ന് ചേരുകയില്ല തന്നെ. എനി, താങ്കൾ താങ്കളുടെ ആൾക്കാരെ [കുടുംബത്തെ]യും കൊണ്ട് രാത്രിയിൽനിന്നുള്ള ഒരംശത്തിൽ [രാത്രി കഴിയുംമുമ്പ്] യാത്ര ചെയ്തുകൊള്ളുക; നിങ്ങളിൽനിന്ന് ഒരാളും പോകുമ്പോൾ തിരിഞ്ഞുനോക്കുകയും ചെയ്യരുത്; താങ്കളുടെ സ്ത്രീ [ഭാര്യ] ഒഴികെ. നിശ്ചയമായും (കാര്യം:) അവർക്ക് [ആ ജനങ്ങൾക്ക്] ബാധിക്കുന്നത് അവൾക്കും ബാധിക്കുന്നതായിരിക്കും.**

إِنَّ مَوْعِدَهُمُ ٱلصُّبْحُ ۚ أَلَيْسَ ٱلصُّبْحُ بِقَرِيبٍ ﴿٨١﴾

**നിശ്ചയമായും, അവരുടെ നിശ്ചിത സമയം, പ്രഭാതമാകുന്നു. 'പ്രഭാതം (ഇതാ) സമീപത്തിലല്ലേ?!'**

---

﴾81﴿ قَالُوا അവർ പറഞ്ഞു يَالُوطُ ലൂത്തേ إِنَّا നിശ്ചയമായും ഞങ്ങൾ رُسُلُ ദൂതൻമാരാണ് رَبِّكَ നിന്റെ റബ്ബിന്റെ لَن يَصِلُوا അവർ ചേരുന്നതേയല്ല, എത്തുകയില്ല തന്നെ إِلَيْكَ നിന്റെ അടുക്കലേക്ക് فَأَسْرِ എനി രാത്രിയിൽ നീ യാത്ര ചെയ്യുക بِأَهْلِكَ നിന്റെ സ്വന്തക്കാരെ (ആൾക്കാരെ - കുടുംബത്തെ - വീട്ടുകാരെ)യും കൊണ്ട് بِقِطْعٍ ഒരംശത്തിൽ (ഭാഗത്തിൽ) مِنَ اللَّيْلِ രാത്രിയിൽ നിന്നുള്ള (രാത്രിയുടെ) وَلَا يَلْتَفِتْ തിരിഞ്ഞു നോക്കുകയും അരുത് مِنكُمْ നിങ്ങളിൽ നിന്ന് أَحَدٌ ഒരാളും إِلَّا امْرَأَتَكَ നിന്റെ സ്ത്രീ (ഭാര്യ) ഒഴികെ إِنَّهُ നിശ്ചയമായും അതു(കാര്യം) مُصِيبُهَا അവൾക്ക് ബാധിക്കുന്നതാണ് مَا أَصَابَهُمْ അവർക്ക് ബാധിക്കുന്നത് إِنَّ مَوْعِدَهُمُ നിശ്ചയമായും അവരുടെ വാഗ്ദത്ത (നിശ്ചിത) സമയം الصُّبْحُ പ്രഭാതമാണ്, പുലർച്ചയാണ് أَلَيْسَ الصُّبْحُ പ്രഭാതമല്ലയോ بِقَرِيبٍ അടുത്തത്, സമീപസ്ഥം

---

തങ്ങൾ മനുഷ്യരല്ല; ഈ രാജ്യക്കാരെ നശിപ്പിക്കുവാൻ അല്ലാഹു അയച്ച ദൂതന്മാരാണ് (മലക്കുകളാണ്); താങ്കൾ ഭയപ്പെടേണ്ടതില്ല; ആ ദുഷ്ടൻമാർക്ക് താങ്കളോട് ഒന്നും ചെയ്യാൻ കഴിയുകയില്ല. പ്രഭാതത്തോടുകൂടി അവരുടെ കഥ കഴിയും; താങ്കളും വീട്ടുകാരും അതിനുമുമ്പായി രാത്രിതന്നെ സ്ഥലം വിടണം: പോകുമ്പോൾ ആരും പിന്നോക്കം തിരിഞ്ഞുനോക്കരുത്; പക്ഷേ, താങ്കളുടെ ഭാര്യ ശിക്ഷയിൽ അകപ്പെടുന്നവളാണ് എന്നൊക്കെ മലക്കുകൾ ലൂത്ത് (അ)നെ അറിയിച്ചു.

താങ്കളുടെ ഭാര്യ ഒഴികെ (**الا امرأتك**) എന്ന് പറഞ്ഞതിന്റെ താൽപര്യം രണ്ട് പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. ഭാര്യ ഒഴിച്ചുള്ള കുടുംബത്തെയും കൊണ്ടുപോകണമെന്നും, ആരും തിരിഞ്ഞുനോക്കരുത്- പക്ഷേ, താങ്കളുടെ ഭാര്യ തിരിഞ്ഞുനോക്കിയേക്കും- എന്നുമാണത്. രണ്ടായാലും കലാശം ഒന്നിലേക്ക് തന്നെ. നൂഹ് നബി (അ)യുടെ ഭാര്യയെപ്പോലെത്തന്നെ ലൂത്ത് നബി (അ)യുടെ ഭാര്യയും അദ്ദേഹത്തിന്റെ എതിരാളികളായ അവിശ്വാസികളിൽ പെട്ടവളായിരുന്നുവെന്നും, അദ്ദേഹത്തെ വഞ്ചിച്ചിരുന്നുവെന്നും സൂഃ തഹ്‌രീമിൽ കാണാവുന്നതാണ്. അവൾ ആ ശിക്ഷയിൽ അകപ്പെട്ടതായി 7: 83; 29: 32 മുതലായ സ്ഥലങ്ങളിൽ അല്ലാഹു വ്യക്തമാക്കിയിട്ടുമുണ്ട്. മലക്കുകൾ ഉപദേശിച്ച പ്രകാരം ലൂത്ത് നബി (അ)യും കുടുംബവും രാജ്യത്തിന്റെ പുറത്തുപോയി രക്ഷപ്പെട്ടുവെന്ന് പറയേണ്ടതില്ല. അദ്ദേഹത്തിന്റെ നാട്ടിൽ ഒരേ ഒരു വീടല്ലാതെ മുസ്‌ലിംകളുടെ വീട് ഉണ്ടായിരുന്നില്ല എന്ന് 51: 36 ൽ അല്ലാഹു പ്രസ്താവിച്ചിരിക്കകൊണ്ട് ലൂത്ത് നബി (അ)യും അദ്ദേഹത്തിന്റെ വീട്ടിലുണ്ടായിരുന്ന സത്യവിശ്വാസികളും മാത്രമായിരിക്കും രക്ഷപ്പെട്ടിട്ടുള്ളതെന്നും വ്യക്തമാണ്. ആ ജനതക്ക് ബാധിച്ച ശിക്ഷ എന്തായിരുന്നുവെന്ന് അല്ലാഹു വിവരിക്കുന്നു:-

فَلَمَّا جَآءَ أَمْرُنَا جَعَلْنَا عَـٰلِيَهَا سَافِلَهَا وَأَمْطَرْنَا عَلَيْهَا حِجَارَةً مِّن سِجِّيلٍ مَّنضُودٍ ﴿٨٢﴾

**《82》 അങ്ങനെ, നമ്മുടെ കൽപന വന്നപ്പോൾ, അതിന്റെ [രാജ്യത്തിന്റെ] മുകൾഭാഗം അതിന്റെ താഴ്ഭാഗമാ(ക്കിമറി)ക്കുകയും, അതിൽ, (മേൽക്കുമേൽ വന്നു) അട്ടിയാക്കപ്പെട്ട, ചൂളവെച്ച ഇഷ്ടികക്കല്ലുകളെ നാം വർഷിപ്പിക്കുകയും ചെയ്തു;-**

مُّسَوَّمَةً عِندَ رَبِّكَ ۖ وَمَا هِىَ مِنَ ٱلظَّـٰلِمِينَ بِبَعِيدٍ ﴿٨٣﴾

**《83》 നിന്റെ റബ്ബിന്റെ അടുക്കൽ അടയാളപ്പെടുത്തിവെക്കപ്പെട്ടതായും കൊണ്ട്. അത് (ഈ) അക്രമികളിൽ നിന്ന് വിദൂരമായതൊന്നുമല്ലതാനും.**

---

《82》 فَلَمَّا جَاءَ അങ്ങനെ വന്നപ്പോൾ أَمْرُنَا നമ്മുടെ കൽപന جَعَلْنَا നാം ആക്കി عَالِيَهَا അതിന്റെ മേൽഭാഗത്തെ سَافِلَهَا അതിന്റെ കീഴ്ഭാഗം, താഴ്ഭാഗത്ത് وَأَمْطَرْنَا നാം വർഷിപ്പിക്കുക (പെയ്യിക്കുക)യും ചെയ്തു عَلَيْهَا അതിന്റെമേൽ, അതിൽ حِجَارَةً കല്ലുകളെ مِنْ سِجِّيلٍ ചൂളവെച്ച ഇഷ്ടികയിൽ നിന്നുള്ള مَنْضُودٍ അട്ടിയാക്കപ്പെട്ട, മേൽക്കുമേൽ (തുടർന്ന്) വീണ 《83》 مُسَوَّمَةً അടയാളപ്പെടുത്തപ്പെട്ടതായുംകൊണ്ട് عِنْدَ رَبِّكَ നിന്റെ റബ്ബിന്റെ അടുക്കൽ وَمَاهِيَ അതല്ല مِنَ الظَّالِمِينَ അക്രമികളിൽ നിന്ന് بِبَعِيدٍ വിദൂരമായത്

---

നിശ്ചിത സമയം എത്തിയപ്പോൾ, രാജ്യം അടിമേലായി മറിക്കപ്പെട്ടു. ചുട്ടുപഴുപ്പിക്കപ്പെട്ട ഇഷ്ടികക്കല്ലുകൾ തുടരെത്തുടരെ മേൽക്കുമേൽ വർഷിച്ചുകൊണ്ടിരുന്നു. നിന്റെ റബ്ബിങ്കൽ അടയാളപ്പെടുത്തപ്പെട്ടത് (مُسَوَّمَةً عِنْدَ رَبِّكَ) എന്ന് കല്ലുകളെ വിശേഷിപ്പിച്ചതിന്റെ സാരം, ഭൂമിയിലെ സാധാരണ കല്ലുകളിൽ നിന്നും വ്യത്യസ്തമായ ചില പ്രത്യേക അടയാളങ്ങൾ ആ കല്ലുകൾക്കുണ്ടായിരുന്നുവെന്നാണെന്നും, ആർക്കൊക്കെയാണ്- എവിടെയൊക്കെയാണ്- അവ ബാധിക്കേണ്ടതെന്ന് കുറിക്കുന്ന ചില അടയാളങ്ങൾ അവയിലുണ്ടായിരുന്നുവെന്നാണെന്നും പറയപ്പെടുന്നു. വാസ്തവം അല്ലാഹുവിനറിയാം. ഏതായാലും അവ സാധാരണ കല്ലുകളായിരുന്നില്ലെന്നും, അവരെ ശിക്ഷിക്കുവാൻ ഏർപ്പെടുത്തിയ ഏതോ പ്രത്യേകതരം കല്ലുകളായിരുന്നുവെന്നും മനസ്സിലാക്കേണ്ടിയിരിക്കുന്നു. അവസാനത്തെ വാക്യവും രണ്ട് തരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്:

(1) ആ കല്ലുകൾ അക്രമികളിൽ നിന്ന് വിദൂരമായതൊന്നുമല്ല; അഥവാ അവർക്ക് തികച്ചും യോജിച്ച ശിക്ഷയായിരുന്നു അവയെന്ന്.

(2) ആ അടിമേലായി മറിക്കപ്പെട്ട രാജ്യം ഈ അക്രമികളിൽ- മക്കാ മുശ്രിക്കുകളിൽ- നിന്ന് വിദൂരമൊന്നുമല്ല- അഥവാ ഇവർ ശാമിലേക്കും മറ്റും യാത്രപോകുമ്പോൾ അതിന്റെ അവശിഷ്ടം ഇവർക്ക് കാണാവുന്ന വിധം അധികം അകലെയല്ലാതെ കിടപ്പുണ്ടല്ലോ- എന്ന്. രണ്ടാമത്തേതാണ് കൂടുതൽ നന്നായി തോന്നുന്നതും ക്വുർആന്റെ വാക്കോട് യോജിച്ചു കാണുന്നതും. الله اعلم ഈ രാജ്യമാണ് പിന്നീട് ലൂത്ത് കടൽ എന്നും,

ചാവുകടൽ എന്നുമുള്ള പേരുകളിൽ വമ്പിച്ച തടാകമായിത്തീർന്നത്. (കൂടുതൽ വിവരം സൂഃ ശുഅറാഇനുശേഷമുള്ള 'ലൂത്വ്കടൽ' എന്ന കുറിപ്പിൽ കാണാം.)

ക്വുർആനിൽ വിവരിച്ച പല സംഭവങ്ങളെക്കുറിച്ചുമെന്നപോലെ, ലൂത്വ് (അ)ന്റെ രാജ്യം മറിക്കപ്പെട്ടതിനെക്കുറിച്ചും ഒരുപാട് കെട്ടുകഥകളും അതിശയോക്തി നിറഞ്ഞ വാക്കുകളും ചില ഗ്രന്ഥങ്ങളിൽ സ്ഥലം പിടിച്ചുകാണാം. നമ്മെ സംബന്ധിച്ചിടത്തോളം അല്ലാഹുവിന്റെ വചനങ്ങളിൽനിന്നും അതിന്റെ വ്യാഖ്യാനമായി വന്നിട്ടുള്ള അംഗീകൃത രേഖകളിൽനിന്നും ലഭിക്കുന്ന വിവരം കൊണ്ടുതന്നെ മതിയാക്കാവുന്നതാണ്. നേരെമറിച്ച് ഇടക്കിടെ ഭൂമിയിൽ അവിടവിടെ ഉണ്ടാകാറുള്ള ഭൂകമ്പങ്ങളിൽപെട്ട സാധാരണമായ ഒരു ഭൂകമ്പം മാത്രമായിരുന്നു അതെന്നും, ആ ജനതയുടെ ധിക്കാരം മുഴുത്ത അവസരവും അതുംകൂടി ഒത്തുചേർന്നുവെന്നേയുള്ളുവെന്നും ചില ആളുകൾ സമർത്ഥിച്ചുകാണുന്നു. ഇതും സ്വീകരിക്കുവാൻ നമുക്ക് സാധ്യമല്ല. അല്ലാമാ സയ്യിദ് ഖുത്ത്ബ് (റ) ചൂണ്ടിക്കാട്ടിയതുപോലെ, ഭൂകമ്പങ്ങളിൽ പെട്ട ഒരു ഭൂകമ്പം തന്നെയായിരുന്നു അതെന്ന് വന്നാലും ആ ജനതയെ ശിക്ഷിക്കുവാൻ വേണ്ടി അല്ലാഹു അപ്പോൾ പ്രത്യേകം ഒരുക്കിയ ഒരു ശിക്ഷയായേ അതിനെ കണക്കാക്കുവാൻ നിവൃത്തിയുള്ളൂ. ഈ സൂറത്തിലും മറ്റു സൂറത്തുകളിലും വന്നിട്ടുള്ള ക്വുർആൻ വചനങ്ങൾ മുമ്പിൽവെച്ച് നോക്കുമ്പോൾ പ്രവാചകൻമാരുടെ സത്യസന്ധതക്ക് ദൃഷ്ടാന്തമായി ഉണ്ടാവാറുള്ള അസാധാരണ സംഭവങ്ങളിൽ ഒന്നാണതെന്നല്ലാതെ പറയുവാൻ സാദ്ധ്യമല്ലതന്നെ.

ലൂത്ത് നബി (അ)യെ സംബന്ധിച്ച ഈ സംഭവവും ബൈബ്ളിൽ കുറേ വിശദീകരിച്ചു പ്രസ്താവിച്ചു കാണാം. ഇബ്റാഹീം നബി (അ)യുടെ അടുക്കൽ മലക്കുകൾ ചെന്ന സംഭവം ഉദ്ധരിച്ചതിൽ കാണാവുന്നത്പോലെ ക്വുർആന്റെ പ്രസ്താവനകൾക്കും സിദ്ധാന്തങ്ങൾക്കും നിരക്കാത്ത പലതും അതിൽ കാണാവുന്നതാണ്. അത്രയുമല്ല, വേദക്കാർ അവരുടെ വേദഗ്രന്ഥത്തിൽ കൈകടത്തിയിട്ടുണ്ടെന്നും, അതിൽ സത്യവും അസത്യവും കൂട്ടിക്കലർത്തിയിട്ടുണ്ടെന്നും സ്പഷ്ടമാക്കുന്ന ചില അസംബന്ധങ്ങളും തോന്നിയവാസങ്ങളും കൂടി അതിൽ അടങ്ങിയിരിക്കുന്നു. ബൈബ്ളിന്റെ അവിശ്വാസ്യത മനസ്സിലാക്കുവാൻ പോരുന്നതും, സത്യാസത്യങ്ങൾ ഇടകലർന്നതുമായ ആ വിവരണം ഉദ്ധരിച്ചു ദീർഘിപ്പിക്കുവാൻ ഇവിടെ മുതിരുന്നില്ല. വേണ്ടുന്നവർ ഉൽപത്തി 19-ാം അദ്ധ്യായം നോക്കിക്കൊള്ളട്ടെ. അതിന്റെ അവസാനത്തിൽ ലൂത്ത് നബി (അ) കള്ളുകുടിച്ചു അബോധാവസ്ഥയിൽ കിടന്നപ്പോൾ തന്റെ രണ്ട് പുത്രിമാർ മാറിമാറി അദ്ദേഹവുമായി ശയിച്ചുവെന്നും, രണ്ടാളും ഗർഭം ധരിച്ചുവെന്നും വരെ ചേർത്തുകാണാം. معاذ الله

ഒരു പ്രവാചകവര്യനെപ്പറ്റി ഇത്രയും നീചവും നികൃഷ്ടവുമായ ഒരപവാദം- അതും വിശുദ്ധമായ മതഗ്രന്ഥത്തിൽ- വേദവാക്യമായി എഴുതിച്ചേർത്ത കരങ്ങൾക്കുണ്ടോ, ആ പ്രവാചകന്റെ പുത്രിമാരെപ്പറ്റിയും, മലക്കുകളെപ്പറ്റിയും അസംബന്ധങ്ങൾ എഴുതിചേർക്കുവാൻ മടി തോന്നുന്നു?!

## വിഭാഗം - 8

ഈ വിഭാഗത്തിൽ ശുഅയ്ബ് നബി (അ)യുടെയും ജനതയുടെയും ചരിത്രമാണ് വിവരിക്കുന്നത്. മദ്‌യൻ (*) നിവാസികളായിരുന്നു അദ്ദേഹത്തിന്റെ ജനത. ഹിജാസിന്റെ വടക്കും, ശാമിന്റെ തെക്കുമായി സ്ഥിതിചെയ്യുന്ന ആ പ്രദേശം ഒരു ക്ഷേമ രാജ്യമായിരു

*(*) മദ്‌യൻ പ്രദേശം: പടം 2, 4, 5 എന്നിവയിൽ നോക്കുക.*

ന്നു. കച്ചവടം ആ ജനതയുടെ പ്രധാന തൊഴിലുമായിരുന്നു. അളത്തത്തിലും തൂക്കത്തിലും കൃത്രിമം ചെയ്യൽ, വഞ്ചന, ചുങ്കം വാങ്ങൽ, പിടിച്ചുപറി മുതലായ പല അഴിമതികളും അവരിൽ സർവ്വത്ര പതിവായിരുന്നു. എല്ലാവരും വിഗ്രഹാരാധകരുമായിരുന്നു. സൂഃ അഅ്റാഫ്, ശുഅറാഉ്, അൻകബൂത്ത് മുതലായ സൂറത്തുകളിൽ ഇവരെപ്പറ്റി വിവരിച്ചിട്ടുണ്ട്. ശുഅറാഇൽ ശുഅയ്ബ് (അ)ന്റെ ജനതയെപ്പറ്റി اَصْحَابُ الاَيْكَة (മരക്കാവിൽ താമസിക്കുന്നവർ) എന്ന് പറഞ്ഞിരിക്കുന്നു. ഇവർ മദ്‌യന്റെ അടുത്ത സ്ഥലത്ത് താമസിച്ചിരുന്നവരാണെന്നും, രണ്ട് കൂട്ടരിലേക്കും കൂടിയാണ് ശുഅയ്ബ് (അ) നിയോഗിക്കപ്പെട്ടിരുന്നതെന്നും, ആദ്യം മദയ്ൻകാരിലേക്കും, അവരുടെ നാശത്തിന് ശേഷം 'ഐക്ക'ത്തിലേക്കും നിയോഗിക്കപ്പെട്ടതാണെന്നും രണ്ടഭിപ്രായങ്ങളുണ്ട്. ഇത് സംബന്ധിച്ച് ശുഅറാഇന്റെ വ്യാഖ്യാനത്തിൽ കൂടുതൽ വിവരിച്ചുകാണാം. ഈ രണ്ടുകൂട്ടരും വെവ്വേറെ ജനതയായിരുന്നാലും സ്ഥിതിഗതികളിൽ അവർ അന്യോന്യം യോജിപ്പുള്ളവരായിരുന്നുതാനും.

۞ وَإِلَىٰ مَدْيَنَ أَخَاهُمْ شُعَيْبًا ۚ قَالَ يَٰقَوْمِ ٱعْبُدُوا۟ ٱللَّهَ مَا لَكُم مِّنْ إِلَٰهٍ غَيْرُهُۥ ۖ

وَلَا تَنقُصُوا۟ ٱلْمِكْيَالَ وَٱلْمِيزَانَ ۚ إِنِّىٓ أَرَىٰكُم بِخَيْرٍ وَإِنِّىٓ أَخَافُ عَلَيْكُمْ عَذَابَ يَوْمٍ مُّحِيطٍ ﴿٨٤﴾

**《84》 മദയ്നിലേക്ക് അവരുടെ [മദ്‌യൻകാരുടെ] സഹോദരൻ ശുഅയ്ബിനെയും (നാം അയച്ചു). അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ; നിങ്ങൾക്ക് അവനല്ലാതെ ഒരു ആരാധ്യനുമില്ല.**

**നിങ്ങൾ അളത്തവും, തൂക്കവും കുറക്കുകയും ചെയ്യരുത്. നിശ്ചയമായും നിങ്ങളെ ഞാൻ ക്ഷേമത്തിലായി കാണുന്നു. നിശ്ചയമായും, നിങ്ങളുടെ മേൽ (നിങ്ങളെ) വലയം ചെയ്യുന്ന ഒരു ദിവസത്തിലെ ശിക്ഷയെക്കുറിച്ച് ഞാൻ ഭയപ്പെടുകയും ചെയ്യുന്നു.**

وَيَٰقَوْمِ أَوْفُوا۟ ٱلْمِكْيَالَ وَٱلْمِيزَانَ بِٱلْقِسْطِ ۖ وَلَا تَبْخَسُوا۟ ٱلنَّاسَ أَشْيَآءَهُمْ وَلَا تَعْثَوْا۟ فِى ٱلْأَرْضِ مُفْسِدِينَ ﴿٨٥﴾

**《85》 'എന്റെ ജനങ്ങളേ, നിങ്ങൾ നീതിമുറപ്രകാരം അളത്തവും, തൂക്കവും പൂർത്തിയാക്കിക്കൊടുക്കുവിൻ. മനുഷ്യർക്ക് അവരുടെ സാധനങ്ങളെ കുറവ് വരുത്തുകയും ചെയ്യരുത്. നാശകാരികളായ നിലയിൽ നിങ്ങൾ ഭൂമിയിൽ കുഴപ്പം പ്രവർത്തിക്കുകയും ചെയ്യരുത്.**

بَقِيَّتُ ٱللَّهِ خَيۡرٞ لَّكُمۡ إِن كُنتُم مُّؤۡمِنِينَۚ وَمَآ أَنَا۠ عَلَيۡكُم بِحَفِيظٖ ﴿٨٦﴾

**﴾86﴿ 'അല്ലാഹു ബാക്കിയാക്കിത്തരുന്നത് നിങ്ങൾക്ക് ഗുണമായിരിക്കും; നിങ്ങൾ വിശ്വാസികളാണെങ്കിൽ! ഞാൻ നിങ്ങളുടെമേൽ (നോട്ടം ചെയ്ത്) കാത്തുപോരുന്നവനല്ലതാനും.'**

---

﴾84﴿ وَإِلَىٰ مَدْيَنَ മദ്‌യനിലേക്കും أَخَاهُمْ അവരുടെ സഹോദരനെ شُعَيْبًا ശുഅയ്ബിനെ قَالَ അദ്ദേഹം പറഞ്ഞു يَا قَوْمِ എന്റെ ജനങ്ങളേ اعْبُدُوا നിങ്ങൾ ആരാധിക്കുവിൻ, ഇബാദത്ത് ചെയ്യുവിൻ اللَّهَ അല്ലാഹുവിനെ مَا لَكُمْ നിങ്ങൾക്കില്ല مِنْ إِلَٰهٍ ഒരു ഇലാഹും, ആരാധ്യനും, ദൈവവും غَيْرُهُ അവനല്ലാതെ وَلَا تَنْقُصُوا നിങ്ങൾ ചുരുക്കുകയും ചെയ്യരുത് الْمِكْيَالَ അളക്കുന്ന താപ്പ്, അളത്തം وَالْمِيزَانَ തുലാസ്സും, തൂക്കവും إِنِّي നിശ്ചയമായും ഞാൻ أَرَاكُمْ നിങ്ങളെ കാണുന്നു بِخَيْرٍ ഗുണത്തിൽ, ക്ഷേമത്തിൽ وَإِنِّي أَخَافُ നിശ്ചയമായും ഞാൻ ഭയപ്പെടുകയും ചെയ്യുന്നു عَلَيْكُمْ നിങ്ങളുടെ മേൽ عَذَابَ ശിക്ഷയെ يَوْمٍ ഒരു ദിവസത്തിലെ مُحِيطٍ വലയം ചെയ്യുന്ന (പൊതുവെ ബാധിക്കുന്ന). ﴾85﴿ وَيَا قَوْمِ എന്റെ ജനങ്ങളേ أَوْفُوا നിങ്ങൾ നിറവേറ്റുവിൻ, പൂർത്തിയായി കൊടുക്കുവിൻ الْمِكْيَالَ അളത്തം, താപ്പ് وَالْمِيزَانَ തൂക്കവും, തുലാസ്സും بِالْقِسْطِ നീതി മുറപ്രകാരം وَلَا تَبْخَسُوا നിങ്ങൾ കുറവ് വരുത്തുക (ഛേദപ്പെടുത്തുക)യും ചെയ്യരുത് النَّاسَ മനുഷ്യർക്ക് أَشْيَاءَهُمْ അവരുടെ വസ്തുക്കളെ, സാധനങ്ങൾ وَلَا تَعْثَوْا നിങ്ങൾ കുഴപ്പം (അനർത്ഥം) പ്രവർത്തിക്കുകയും അരുത് فِي الْأَرْضِ ഭൂമിയിൽ مُفْسِدِينَ നാശ (കുഴപ്പ) മുണ്ടാക്കുന്നവരായ നിലയിൽ. ﴾86﴿ بَقِيَّةُ ബാക്കിയാക്കുന്നത്, മിച്ചപ്പെടുത്തുന്നത് اللَّهِ അല്ലാഹുവിന്റെ (വക) خَيْرٌ ഉത്തമ (ഗുണ) മാണ് لَكُمْ നിങ്ങൾക്ക് إِنْ كُنْتُمْ നിങ്ങളാണെങ്കിൽ مُؤْمِنِينَ വിശ്വാസികൾ وَمَا أَنَا ഞാനല്ലതാനും عَلَيْكُمْ നിങ്ങളുടെമേൽ بِحَفِيظٍ കാവൽക്കാരൻ, നോട്ടക്കാരൻ, സൂക്ഷിച്ചുപോരുന്നവൻ.

---

ദിവ്യപ്രബോധനങ്ങളിൽ അതിപ്രധാനമായ തൗഹീദിനെക്കുറിച്ച് ഉപദേശിച്ച ശേഷം, ആ ജനങ്ങളിൽ സർവ്വത്ര നടമാടിയിരുന്ന അഴിമതികളെയും അക്രമങ്ങളെയും കുറിച്ച് ശുഅയ്ബ് (അ) അവരെ ഉപദേശിക്കുന്നു. അളവിലും തൂക്കത്തിലും കബളിപ്പിക്കുക, കൊള്ളയും പിടിച്ചുപറിയും നടത്തുക മുതലായ പല തോന്നിയവാസങ്ങളിലും മുഴുകിയവരായിരുന്നു മദ്‌യൻ ജനതയെന്ന് മുമ്പ് പറഞ്ഞുവല്ലോ. നിങ്ങൾ വളരെ ഗുണത്തിലാണുള്ളത്. അക്രമവും വഞ്ചനയും നടത്താതെ തന്നെ സുഖമായി ജീവിക്കുവാനുള്ള മാർഗങ്ങൾ അല്ലാഹു നിങ്ങൾക്ക് നൽകിയിട്ടുണ്ട്. പിന്നെയെന്തിന് അന്യരെ വഞ്ചിക്കുന്നു? അത് പാപത്തിന്റെ ഗൗരവം വർദ്ധിപ്പിക്കുന്നതും നന്ദികേടുമാണ്. ഈ നില തുടർന്നുപോയാൽ, നിങ്ങളിൽ ആർക്കും രക്ഷപ്പെടുവാൻ കഴിയാത്തവണ്ണം ഒരിക്കൽ വമ്പിച്ച ശിക്ഷ നിങ്ങളെ വലയം ചെയ്തേക്കുമെന്ന് ഞാൻ ഭയപ്പെടുന്നു. അതുകൊണ്ടാണ് ഇക്കാര്യം ഞാനിത്ര ഊന്നിപ്പറയുന്നത്. ഇത്തരം അഴിമതികളൊന്നും ചെയ്യാതെത്തന്നെ

അല്ലാഹു നിങ്ങൾക്ക് തന്നിട്ടുള്ള ജീവിതമാർഗങ്ങളും, സുഖസൗകര്യങ്ങളുംകൊണ്ട് തൃപ്തിയടയുകയാണ് നിങ്ങൾക്ക് ഉത്തമം. നിങ്ങളെ ഉപദേശിക്കുവാനേ എനിക്ക് കഴിയുകയുള്ളൂ. നിങ്ങളെ തടയുകയും, നിങ്ങളുടെ ഉത്തരവാദിത്വം ഏൽക്കുകയും ചെയ്യത്തക്ക മേലധികാരമോ ബാധ്യതയോ നിങ്ങളെ സംബന്ധിച്ച് എനിക്കില്ല. എന്നൊക്കെ ഓർമിപ്പിച്ചുകൊണ്ട് ഹൃദയസ്പൃക്കായ രീതിയിൽ അദ്ദേഹം അവരെ ഉപദേശിച്ചുനോക്കി.

ആ ജനങ്ങളുടെ അഴിമതികളെയും അക്രമങ്ങളെയും കുറിച്ച് ശുഅയ്ബ് നബി (അ) കാര്യകാരണങ്ങൾ സഹിതം വളരെയധികം ഉപദേശിക്കുകയും, അവരുമായി ഒട്ടേറെ വാഗ്വാദങ്ങൾ നടത്തുകയും ചെയ്തിട്ടുള്ളതായി ഈ സൂറത്തിലും, മറ്റു സൂറത്തുകളിലും അത് സംബന്ധിച്ച് വന്നിട്ടുള്ള പ്രസ്താവനകളിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. ഇക്കാരണത്താൽ خطيب الانبياء (പ്രവാചകൻമാരിലെ പ്രാസംഗികൻ) എന്ന്പോലും ചില ഖുർആൻ വ്യാഖ്യാതാക്കൾ അദ്ദേഹത്തെ വിശേഷിപ്പിച്ചിരിക്കുന്നു. ഇത്രയൊക്കെ ചെയ്തിട്ടും ആ ജനത അദ്ദേഹത്തോട് പറഞ്ഞ മറുപടി എത്ര ശോചനീയമായിരുന്നുവെന്ന് നോക്കുക!

قَالُواْ يَـٰشُعَيْبُ أَصَلَوٰتُكَ تَأْمُرُكَ أَن نَّتْرُكَ مَا يَعْبُدُ ءَابَآؤُنَآ أَوْ أَن نَّفْعَلَ فِىٓ أَمْوَٰلِنَا مَا نَشَـٰٓؤُاْ ۖ إِنَّكَ لَأَنتَ ٱلْحَلِيمُ ٱلرَّشِيدُ ﴿٨٧﴾

**《87》 അവർ പറഞ്ഞു: 'ശുഅയ്ബേ, നിന്റെ നമസ്കാരമാണോ ഞങ്ങളുടെ പിതാക്കൾ ആരാധിച്ചുവരുന്നതിനെ ഞങ്ങൾ ഉപേക്ഷിക്കുവാൻ നിന്നോട് കൽപിക്കുന്നത്?! അല്ലെങ്കിൽ, ഞങ്ങളുടെ സ്വത്തുക്കളിൽ ഞങ്ങൾ ഉദ്ദേശിക്കുന്നത് ഞങ്ങൾ ചെയ്തുവരുന്നതിനെ (ഞങ്ങൾ ഉപേക്ഷിക്കുവാൻ)?!! നിശ്ചയമായും, സഹനമുള്ളവനും തന്റേടമുള്ളവനും തന്നെയാണ് നീ!'**

---

《87》 قَالُوا അവർ പറഞ്ഞു يَا شُعَيْبُ ശുഅയ്ബേ أَصَلَاتُكَ നിന്റെ നമസ്കാരമാണോ تَأْمُرُكَ നിന്നോട് കൽപിക്കുന്നത് أَنْ نَتْرُكَ ഞങ്ങൾ ഉപേക്ഷിക്കുവാൻ, ഉപേക്ഷിക്കണമെന്ന് مَا يَعْبُدُ ആരാധിച്ചുവരുന്നതിനെ آبَاؤُنَا ഞങ്ങളുടെ പിതാക്കൾ أَوْ أَنْ نَفْعَلَ അല്ലെങ്കിൽ ഞങ്ങൾ ചെയ്യുന്നത് فِي أَمْوَالِنَا ഞങ്ങളുടെ സ്വത്തുക്കളിൽ مَا نَشَاءُ ഞങ്ങൾ ഉദ്ദേശിക്കുന്നത് إِنَّكَ നിശ്ചയമായും നീ لَأَنْتَ നീ തന്നെയാണ് الْحَلِيمُ സഹനമുള്ളവൻ, സഹിഷ്ണുതയുള്ളവൻ الرَّشِيدُ തന്റേടമുള്ളവൻ, നേർവഴിക്കുള്ളവൻ

---

പുച്ഛവും, പരിഹാസവും, ധിക്കാരവും ഒത്തിണങ്ങിയ വാക്കുകൾ! അല്ലാഹു അല്ലാത്ത വസ്തുക്കളെ ആരാധിക്കുന്നതിനെയും, ധനസംബന്ധമായ ഇടപാടുകളിൽ ചതിയും വഞ്ചനയും നടത്തുന്നതിനെയും വിരോധിക്കുകയാണല്ലോ ശുഅയ്ബ് (അ) ചെയ്തത്. അല്ലാഹു അല്ലാത്തവരെ ആരാധിക്കുന്നതിന് അവരുടെ ന്യായീകരണം അവരുടെ പൂർവ്വികൻമാർ അങ്ങനെ ചെയ്തുവന്നിരുന്നുവെന്നുള്ളത് മാത്രമാണ്. മറ്റേതിനുള്ള ന്യായം:

ഞങ്ങളുടെ സ്വത്ത് സംബന്ധമായ കാര്യങ്ങളിൽ ഞങ്ങളുടെ ഇഷ്ടംപോലെ കൈകാര്യം ചെയ്യാൻ ഞങ്ങൾക്കവകാശമുണ്ട് എന്നുമാകുന്നു. അതുകൊണ്ട് ആ രണ്ടുകാര്യങ്ങളും ഞങ്ങൾ ഉപേക്ഷിക്കണമെന്ന് പറയുന്നത് തനി വിഡ്ഢിത്തവും നീതീകരണമില്ലാത്ത തുമാണെന്നത്രെ അവരുടെ തത്വശാസ്ത്രം. 'നിന്റെ നമസ്കാരമാണോ ഇതൊക്കെ നിന്നോട് കൽപിക്കുന്നത്? നീ സഹനമുള്ളവനും തന്റേടമുള്ളവനും തന്നെ!' എന്നീ വാക്യങ്ങൾ അങ്ങേയറ്റം പരിഹാസം നിറഞ്ഞ വാക്കുകളാണെന്ന് പറയേണ്ടതില്ല. ഒന്നാമത്തെ വാക്യത്തിൽ അദ്ദേഹത്തിന്റെ നമസ്കാരം, പ്രാർത്ഥന മുതലായ ആരാധനാകർമങ്ങളിൽ അവർക്കുള്ള അമർഷവും വെറുപ്പുമാണ് അടങ്ങിയിരിക്കുന്നതെങ്കിൽ, രണ്ടാമത്തെ വാക്യത്തിൽ അദ്ദേഹം ഒട്ടും വിവേകവും തന്റേടവുമില്ലാത്ത മൂഢമനുഷ്യനാണെന്ന ആരോപണവും അടങ്ങിയിരിക്കുന്നു.

قَالَ يَـٰقَوْمِ أَرَءَيْتُمْ إِن كُنتُ عَلَىٰ بَيِّنَةٍ مِّن رَّبِّى وَرَزَقَنِى مِنْهُ رِزْقًا حَسَنًا ۚ

**﴾88﴿ അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ, നിങ്ങൾ കണ്ടുവോ? (ഒന്നു പറഞ്ഞു തരുവിൻ:) ഞാൻ എന്റെ റബ്ബിങ്കൽ നിന്നുള്ള (വ്യക്തമായ) തെളിവോടെയിരിക്കുകയും, അവന്റെ വകയായി അവൻ എനിക്ക് നല്ലതായ വിഭവം നൽകുകയും ചെയ്തിട്ടുണ്ടെങ്കിൽ......?![അപ്പോൾ, എനിക്ക് ഇങ്ങനെയല്ലാതെ ഉപദേശിക്കുവാൻ കഴിയുമോ?]**

وَمَآ أُرِيدُ أَنْ أُخَالِفَكُمْ إِلَىٰ مَآ أَنْهَىٰكُمْ عَنْهُ ۚ إِنْ أُرِيدُ إِلَّا ٱلْإِصْلَـٰحَ مَا ٱسْتَطَعْتُ ۚ وَمَا تَوْفِيقِىٓ إِلَّا بِٱللَّهِ ۚ عَلَيْهِ تَوَكَّلْتُ وَإِلَيْهِ أُنِيبُ ﴿٨٨﴾

**ഏതൊന്നിനെക്കുറിച്ച് ഞാൻ നിങ്ങളെ വിരോധിക്കുന്നുവോ അതിലേക്ക് (തിരിഞ്ഞു) നിങ്ങളുമായി വ്യത്യാസം പ്രവർത്തിക്കുവാൻ ഞാൻ ഉദ്ദേശിക്കുന്നില്ലതാനും. എനിക്ക് സാധ്യമായത്ര നന്മ വരുത്തുകയല്ലാതെ (മറ്റൊന്നും) ഞാൻ ഉദ്ദേശിക്കുന്നില്ല. എന്റെ 'തൗഫീക്', [പ്രവർത്തനവിജയം] അല്ലാഹു മൂലമല്ലാതെ ഇല്ലതാനും. അവന്റെ മേൽ ഞാൻ (കാര്യം) ഭരമേൽപിച്ചിരിക്കുന്നു; അവങ്കലേക്കുതന്നെ ഞാൻ (മനസ്സ് മടങ്ങി) വിനയപ്പെടുകയും ചെയ്യുന്നു.**

﴾88﴿ قَالَ അദ്ദേഹം പറഞ്ഞു يَاقَوْمِ എന്റെ ജനങ്ങളേ أَرَأَيْتُمْ നിങ്ങൾ കണ്ടുവോ (പറയുവിൻ) إِنْ كُنْتُ ഞാനാണെങ്കിൽ عَلَىٰ بَيِّنَةٍ വ്യക്തമായ തെളിവോടെ, തെളിവോടുകൂടി مِنْ رَبِّي എന്റെ റബ്ബിങ്കൽ നിന്ന് وَرَزَقَنِي അവൻ എനിക്ക് നൽകുകയും ചെയ്തു مِنْهُ അവനിൽ നിന്ന് (അവന്റെ വകയായി) رِزْقًا ഉപജീവനം, വിഭവം, ആഹാരം, അനുഗ്രഹം حَسَنًا നല്ലതായ وَمَا أُرِيدُ ഞാൻ ഉദ്ദേശിക്കുന്നില്ലതാനും أَنْ أُخَالِفَكُمْ നിങ്ങളോട് എതിര് (വ്യത്യാസം) ചെയ്യാൻ إِلَىٰ مَا യാതൊന്നിലേക്ക് (തിരിഞ്ഞും കൊണ്ട്) أَنْهَاكُمْ നിങ്ങളെ ഞാൻ വിരോധിക്കുന്നു عَنْهُ അതിനെപ്പറ്റി إِنْ أُرِيدُ ഞാൻ ഉദ്ദേശിക്കുന്നില്ല إِلَّا الْإِصْلَاحَ നന്മ വരുത്തുക (നന്നാക്കിത്തീർക്കുക)യല്ലാതെ مَا اسْتَطَعْتُ എനിക്ക് സാധിക്കുന്നത് (സാധ്യമായത്ര) وَمَا تَوْفِيقِي എന്റെ തൗഫീക്വ് (എനിക്ക് സഹായം നൽകൽ, പ്രവർത്തനവിജയം) അല്ല إِلَّا بِاللَّهِ അല്ലാഹുവിനെക്കൊണ്ട് (അല്ലാഹു മൂലം) അല്ലാതെ عَلَيْهِ അവന്റെ മേൽ تَوَكَّلْتُ ഞാൻ ഭരമേൽപിച്ചു وَإِلَيْهِ അവനിലേക്ക് തന്നെ أُنِيبُ ഞാൻ (മനസ്സ്) മടങ്ങുന്നു, വിനയപ്പെടുന്നു.

---

'ഞാൻ എന്റെ റബ്ബിങ്കൽ നിന്നുള്ള വ്യക്തമായ തെളിവോടുകൂടിയിരിക്കുകയും, അവങ്കൽനിന്നുള്ള കാരുണ്യം അവൻ എനിക്ക് നൽകിയിരിക്കുകയുമാണെങ്കിൽ........ ' എന്നിങ്ങനെ നൂഹ് (അ) അദ്ദേഹത്തിന്റെ ജനങ്ങളോട് പറഞ്ഞതായി 28-ാം വചനത്തിലും സ്വാലിഹ് (അ) അദ്ദേഹത്തിന്റെ ജനങ്ങളോട് പറഞ്ഞതായി 63-ാം വചനത്തിലും മുമ്പുകണ്ടുവല്ലോ. അതുപോലെയുള്ള ഒരു വാക്യംതന്നെയാണ് ശുഅയ്ബ് (അ) അദ്ദേഹത്തിന്റെ ജനതയോടും പറഞ്ഞതായി ഈ വചനത്തിൽ കാണുന്നത്. പക്ഷേ, അവിടങ്ങളിൽ 'വ്യക്തമായ തെളിവ്' (بَيِّنَة) നു പുറമെ 'കാരുണ്യവും (رحمة) എന്നുകൂടിയാണുള്ളത്. കാരുണ്യം കൊണ്ട് പ്രധാനമായും അവിടങ്ങളിൽ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് പ്രവാചകത്വവും അതോട് ബന്ധപ്പെട്ട കാര്യങ്ങളുമാണെന്ന് രണ്ടിടത്തും നാം ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു. ഇവിടെ കാരുണ്യത്തിന്റെ സ്ഥാനത്ത് رِزْقًا حَسَنًا എന്നാണുള്ളത്. رِزْق (രിസ്ക്വ്) എന്ന പദത്തിന് 'ആഹാരം, ഉപജീവനമാർഗം, കൊടുതി, പ്രദാനം' എന്നും മറ്റും അർത്ഥങ്ങൾ വരും. ഭാഷാർത്ഥം നോക്കുമ്പോൾ ഭൗതികമോ, അഭൗതികമോ ആയ എല്ലാ ലഭ്യങ്ങൾക്കും, വിഭവങ്ങൾക്കും ഉപയോഗിക്കപ്പെടാവുന്നതാണത്. അതുകൊണ്ട് وَرَزَقَنِي مِنْهُ رِزْقًا حَسَنًا എന്ന വാക്യത്തിന് രണ്ട് പ്രകാരത്തിൽ വിവക്ഷ നൽകപ്പെട്ടു കാണുന്നു:

(1) നിങ്ങൾ ചെയ്യുന്നതുപോലെയുള്ള അഴിമതികളിൽ നിന്ന് സുരക്ഷിതവും, അനുവദനീയവുമായ മാർഗത്തിലൂടെ മാത്രം ലഭ്യവുമായിക്കൊണ്ട് ജീവിക്കുവാനുള്ള വസ്തുവിഭവങ്ങൾ എനിക്കവൻ തന്നിരിക്കുന്നുവെന്നും,

(2) പ്രവാചകത്വം, വിജ്ഞാനം, ദിവ്യസന്ദേശം മുതലായ അനുഗ്രഹങ്ങൾ എനിക്കവൻ പ്രദാനം ചെയ്തിരിക്കുന്നുവെന്നും. ശുഅയ്ബ് (അ) അദ്ദേഹത്തിന്റെ ജനങ്ങൾക്ക് നൽകിയ ഉൽബോധനങ്ങളും, അവർ അദ്ദേഹത്തിന് നൽകിയ മറുപടികളും നോക്കുമ്പോൾ ആദ്യം പറഞ്ഞ അഭിപ്രായത്തിനാണ് മുൻതൂക്കം കാണുന്നത്. الله اعلم

നിങ്ങളോട് ഞാൻ വിരോധിക്കുന്ന കാര്യങ്ങൾ ഒന്നാമതായി വർജ്ജിച്ചു വരുന്ന ആളാണ് ഞാൻ. നിങ്ങളോട് അവയെക്കുറിച്ച് വിരോധിക്കുകയും, അതോടൊപ്പം അതിനെതിരായി ഞാൻ പ്രവർത്തിക്കുകയും ചെയ്യുന്നുണ്ടെങ്കിൽ നിങ്ങൾക്ക് എന്നെ ആക്ഷേപിക്കുവാൻ ന്യായമുണ്ടായിരുന്നു. പക്ഷേ, ഞാൻ വിരോധിക്കുന്നതിന് എതിരിൽ ഞാൻ ഒന്നും ചെയ്യുന്നില്ലല്ലോ. നിങ്ങളെ കഴിയുന്നത്ര നന്നാക്കി സംസ്കരിക്കുക മാത്രമാണ് എന്റെ ലക്ഷ്യം. അതല്ലാതെ മറ്റൊരു കാര്യലാഭവും എനിക്കതിലില്ല. ഈ ലക്ഷ്യം സാധിക്കുവാൻ അല്ലാഹുവിങ്കൽനിന്നുതന്നെ സഹായം ലഭിക്കേണ്ടിയിരിക്കുന്നു. എനിക്ക് സ്വന്തമായി അതിന് യാതൊരു കഴിവുമില്ല. അതുകൊണ്ട് വിനയപൂർവ്വം കാര്യങ്ങളെല്ലാം അവനിൽ ഞാൻ അർപ്പിക്കുന്നു. ഇതൊക്കെയാണ് അദ്ദേഹം തുടർന്ന് പറഞ്ഞതിന്റെ താൽപര്യം. അദ്ദേഹം തുടരുന്നു:-

وَيَٰقَوۡمِ لَا يَجۡرِمَنَّكُمۡ شِقَاقِيٓ أَن يُصِيبَكُم مِّثۡلُ مَآ أَصَابَ قَوۡمَ نُوحٍ أَوۡ قَوۡمَ هُودٍ أَوۡ قَوۡمَ صَٰلِحٍۚ وَمَا قَوۡمُ لُوطٍ مِّنكُم بِبَعِيدٍ ﴿٨٩﴾

**《89》 'എന്റെ ജനങ്ങളെ, എന്നോടുള്ള കക്ഷിമാത്സര്യം നിങ്ങളെ പ്രേരിപ്പിക്കാതിരിക്കട്ടെ, നൂഹിന്റെ ജനതക്കോ, ഹൂദിന്റെ ജനതക്കോ, സ്വാലിഹിന്റെ ജനതക്കോ ബാധിച്ചതുപോലെയുള്ളത് [ശിക്ഷ] നിങ്ങൾക്ക് ബാധിക്കു(വാൻ ഇടയാകു) ന്നതിന്. ലൂത്ത്വിന്റെ ജനത(യാകട്ടെ) നിങ്ങളിൽ നിന്ന് അകലെയല്ല താനും.**

وَٱسۡتَغۡفِرُواْ رَبَّكُمۡ ثُمَّ تُوبُوٓاْ إِلَيۡهِۚ إِنَّ رَبِّي رَحِيمٞ وَدُودٞ ﴿٩٠﴾

**《90》 'നിങ്ങളുടെ റബ്ബിനോട് നിങ്ങൾ പാപമോചനം തേടുകയും, പിന്നെ അവനിലേക്ക് പശ്ചാത്തപിക്കുകയും ചെയ്യുവിൻ. നിശ്ചയമായും, എന്റെ റബ്ബ് കരുണാനിധിയും, വളരെ (സ്നേഹ) താൽപര്യമുള്ളവനുമാകുന്നു.'**

---

《89》 وَيَاقَوۡمِ എന്റെ ജനങ്ങളേ لَا يَجۡرِمَنَّكُمۡ നിങ്ങളെ പ്രേരിപ്പിക്കാതിരിക്കട്ടെ, നിങ്ങൾക്ക് വരുത്തിത്തീർക്കരുത് شِقَاقِي എന്റെ (എന്നോടുള്ള) ചേരിപിരിവ്, കക്ഷിപിടിക്കൽ, മത്സരം أَن يُصِيبَكُمۡ നിങ്ങൾക്ക് എത്തുവാൻ, ബാധിക്കാൻ مِثۡلُ مَا أَصَابَ ബാധിച്ച (എത്തിയ)ത് പോലുള്ളത് قَوۡمَ نُوحٍ നൂഹിന്റെ ജനതക്ക് أَوۡ قَوۡمَ അല്ലെങ്കിൽ ജനതക്ക് هُودٍ ഹൂദിന്റെ أَوۡ قَوۡمَ അല്ലെങ്കിൽ ജനതക്ക് صَالِحٍ സ്വാലിഹിന്റെ وَمَا قَوۡمُ ജനത യല്ലതാനും لُوطٍ ലൂത്ത്വിന്റെ مِنكُمۡ നിങ്ങളിൽ നിന്ന് بِبَعِيدٍ ദൂരപ്പെട്ടത്, അകലെയുള്ളത്. 《90》 وَاسۡتَغۡفِرُوا നിങ്ങൾ പാപമോചനം തേടുകയും ചെയ്യുവിൻ رَبَّكُمۡ നിങ്ങളുടെ റബ്ബിനോട് ثُمَّ تُوبُوا പിന്നെ പശ്ചാത്തപിക്കു (മടങ്ങു) വിൻ إِلَيۡهِ അവങ്കലേക്ക് إِنَّ رَبِّي

നിശ്ചയമായും എന്റെ റബ്ബ് رَحِيمٌ കരുണാനിധിയാണ് وَدُودٌ വളരെ താൽപര്യ (സ്നേഹ) മുള്ളവനാണ്.

എന്നോടുള്ള നിങ്ങളുടെ മാത്സര്യവും, കക്ഷിത്വവും തുടരുകതന്നെയാണ് നിങ്ങൾ ചെയ്യുന്നതെങ്കിൽ, മുൻ സമുദായങ്ങളായ നൂഹ്, ഹൂദ്, സ്വാലിഹ് (അ) എന്നിവരുടെ ജനങ്ങൾക്ക് ബാധിച്ചതുപോലെയുള്ള മഹാശിക്ഷ നിങ്ങൾക്കും ബാധിച്ചേക്കും. അതിന് നിങ്ങൾ ഇടവരുത്തരുത്. ആ സമുദായങ്ങളൊക്കെ കാലം കൊണ്ടും, സ്ഥലംകൊണ്ടും നിങ്ങളിൽ നിന്ന് കുറേ അകലെയാണെങ്കിൽ, നിങ്ങളുടെ അടുത്ത സ്ഥലത്തും അടുത്ത കാലത്തും **(*)** ലൂത്ത്വ് നബിയുടെ ജനതക്ക് ബാധിച്ച കടുത്ത ശിക്ഷ നിങ്ങൾക്ക് ഓർമയുണ്ടല്ലോ. എന്ന് അദ്ദേഹം അവരെ താക്കീത് ചെയ്യുന്നു. അതോടൊപ്പം തന്നെ, നിങ്ങൾ എന്ത് അക്രമവും പാപവും പ്രവർത്തിച്ചിരുന്നാലും നിങ്ങൾ ഖേദിച്ചു മടങ്ങി പാപമോചനം തേടിയാൽ അല്ലാഹു നിങ്ങൾക്ക് പൊറുത്തുതരുകയും കരുണ ചെയ്യുകയും ചെയ്യുമെന്ന് ഉപദേശിക്കുകയും ചെയ്യുന്നു. ഇത്കൊണ്ടൊന്നും ആ ജനതക്ക് മാനസാന്തരം ഉണ്ടായില്ലെന്ന് മാത്രമല്ല, അവരുടെ അഹന്തയും മത്സരബുദ്ധിയും വർദ്ധിച്ചതേയുള്ളൂ.

قَالُواْ يَٰشُعَيْبُ مَا نَفْقَهُ كَثِيرًا مِّمَّا تَقُولُ وَإِنَّا لَنَرَىٰكَ فِينَا ضَعِيفًا ۖ وَلَوْلَا رَهْطُكَ لَرَجَمْنَٰكَ ۖ وَمَآ أَنتَ عَلَيْنَا بِعَزِيزٍ ﴿٩١﴾

**﴾91﴿ അവർ പറഞ്ഞു: 'ശുഅയ്ബേ, നീ പറയുന്നതിൽ നിന്ന് മിക്കതും ഞങ്ങൾക്ക് ഗ്രഹിക്കു(വാൻ കഴിയു)ന്നില്ല; നിശ്ചയമായും, ഞങ്ങളുടെ കൂട്ടത്തിൽ നിന്നെ ഒരു ബലഹീനനായിട്ടേ ഞങ്ങൾ കാണുന്നുള്ളൂ. നിന്റെ കുടുംബം ഇല്ലായിരുന്നുവെങ്കിൽ, നിന്നെ ഞങ്ങൾ എറിഞ്ഞുകൊല്ലുക തന്നെ ചെയ്തിരുന്നു. നീ ഞങ്ങളുടെ അടുക്കൽ ഒരു പ്രതാപശാലിയൊന്നുമല്ല.'**

﴾91﴿ قَالُوا അവർ പറഞ്ഞു يَاشُعَيْبُ ശുഅയ്ബേ مَانَفْقَهُ ഞങ്ങൾ ഗ്രഹിക്കുന്നില്ല, ഞങ്ങൾക്ക് മനസ്സിലാകുന്നില്ല كَثِيرًا വളരെ, പലതും, മിക്കതും مِمَّاتَقُولُ നീ പറയുന്നതിൽ നിന്ന് وَإِنَّا നിശ്ചയമായും ഞങ്ങൾ لَنَرَاكَ നിന്നെ ഞങ്ങൾ കാണുക തന്നെ ചെയ്യുന്നു فِينَا ഞങ്ങളിൽ, ഞങ്ങളുടെ കൂട്ടത്തിൽ ضَعِيفًا ഒരു ബലഹീനനായി, ദുർബലനായി وَلَوْلَا ഇല്ലായിരുന്നെങ്കിൽ رَهْطُكَ നിന്റെ കൂട്ടം (കൂട്ടുകുംടുംബങ്ങൾ) لَرَجَمْنَاكَ ഞങ്ങൾ നിന്നെ എറിഞ്ഞുകൊല്ലുക (എറിഞ്ഞാട്ടുക) തന്നെ ചെയ്തിരുന്നു وَمَاأَنْتَ നീ

***(*)ലൂത്ത്വ് നബി(അ)യുടെ ശേഷമായിരുന്നു ശുഅയ്ബ് നബി(അ)യുടെ ആഗമനം. രാൾക്കുമിടയിൽ വളരെ കാലതാമസമൊന്നും ഉായിരുന്നില്ല. ര് രാജ്യങ്ങളും തമ്മിലുള്ള അടുപ്പം 2 ഉം 4 ഉം ഭൂപടങ്ങളിൽ നിന്ന് മനസ്സിലാക്കാം.***

അല്ലതാനും عَلَيْنَا ഞങ്ങൾക്ക്, ഞങ്ങളുടെ അടുക്കൽ بِعَزِيزٍ ഒരു പ്രതാപശാലി, ഊക്കൻ.

---

സത്യത്തിനും, നീതിക്കും മുമ്പിൽ പരാജയപ്പെടുമ്പോൾ, ധിക്കാരബുദ്ധികളിൽ നിന്ന് എക്കാലത്തും കേൾക്കാറുള്ളതാണ് ഇത്തരം ഭീഷണികൾ. ന്യായത്തിൽ മുട്ടുമ്പോൾ അവർ അക്രമ മർദ്ദനങ്ങൾക്ക് മുതിരും. തങ്ങൾ ചെയ്യുന്നതിലെല്ലാം അവർ സ്വയം സംതൃപ്തരാകുകയും ചെയ്യും. ശുഅയ്ബ് നബി (അ) യുടെ കാലക്കാരെ സംബന്ധിച്ചിടത്തോളം അവർ പ്രാചീന സമുദായങ്ങളിൽ പെട്ടവരും, ഇന്നത്തെ ജനങ്ങളെ അപേക്ഷിച്ച് പരിഷ്കാരത്തിന്റെയും ഉൽബുദ്ധതയുടെയും താഴെ പടിയിലുള്ളവരുമാണെന്ന് പറഞ്ഞേക്കാം. എന്നാൽ, ബുദ്ധിപരമായി മനുഷ്യൻ വളരെ പുരോഗമിച്ചിട്ടുള്ള ഇക്കാലത്തും തൗഹീദിനെക്കുറിച്ചും ക്രയവിക്രയങ്ങളിൽ ചതിയും കൃത്രിമവും ഉപേക്ഷിക്കേണ്ടതിനെക്കുറിച്ചും ഉപദേശിക്കുവാൻ മിനക്കെട്ടാലുള്ള സ്ഥിതിയോ? അനുഭവ സാക്ഷ്യങ്ങളുടെ വെളിച്ചത്തിൽ ഒന്നാലോചിച്ചു നോക്കുക! ഉപദേശിക്കുന്നവരുടെ ഹൃദയശുദ്ധിയെയും, സൽഗുണങ്ങളെയും ചോദ്യം ചെയ്തു പുച്ഛിക്കുക, അവരെ വിഡ്ഢികളും മൂഢൻമാരുമായി തരം താഴ്ത്തുക, ദുർന്യായങ്ങളും ദുഃസ്സമർത്ഥനങ്ങളും അവതരിപ്പിക്കുക, ഭീഷണി മുഴക്കുക, കയ്യേറ്റത്തിന് മുതിരുക, ഉപദേശിക്കുംതോറും തോന്നിയവാസങ്ങൾ വർദ്ധിപ്പിക്കുക ഇതെല്ലാം തന്നെ. ചുരുക്കിപ്പറഞ്ഞാൽ, ശുഅയ്ബ് നബി (അ)യുടെ ജനത പറഞ്ഞതായി 87 ഉം 91 ഉം വചനങ്ങളിൽ അല്ലാഹു പ്രസ്താവിച്ച അതേ ശൈലിയുള്ള മറുപടികളായിരിക്കും അവർക്കും പറയുവാനുണ്ടായിരിക്കുക.

ധനത്തോടുള്ള മോഹവും സമ്പാദന മാർഗങ്ങളിൽ വഞ്ചന നടത്തലും, മനുഷ്യരിൽ പൊതുവെയുള്ള ഒരു സ്വഭാവമായതുകൊണ്ടുതന്നെയാണ്– അതിൽ നിന്ന് സത്യവിശ്വാസികൾ വിമുക്തരായിരിക്കുവാൻ വേണ്ടി– ശുഅയ്ബ് നബി (അ)യുടെയും, അദ്ദേഹത്തിന്റെ ജനതയുടെയും ഇടയിൽ നടന്ന വാഗ്വാദങ്ങൾ വളരെ വിശദമായി പല സൂറത്തുകളിലും അല്ലാഹു ഉദ്ധരിച്ചിരിക്കുന്നതും. കയ്യൂക്കും ഭീഷണിയും മുഴക്കിയ ആ ജനതക്ക് ആ പ്രവാചക വര്യൻ നൽകിയ മറുപടി ഇതായിരുന്നു:–

قَالَ يَٰقَوۡمِ أَرَهۡطِيٓ أَعَزُّ عَلَيۡكُم مِّنَ ٱللَّهِ وَٱتَّخَذۡتُمُوهُ وَرَآءَكُمۡ ظِهۡرِيًّاۖ إِنَّ رَبِّي بِمَا تَعۡمَلُونَ مُحِيطٞ ﴿٩٢﴾

**﴾92﴿ അദ്ദേഹം പറഞ്ഞു 'എന്റെ ജനങ്ങളേ, എന്റെ കൂട്ടുകുടുംബമാണോ നിങ്ങളുടെ അടുക്കൽ അല്ലാഹുവിനെക്കാൾ കൂടുതൽ പരിഗണനീയം! അവനെ നിങ്ങൾ നിങ്ങളുടെ പിമ്പിൽ പുറം തള്ളപ്പെട്ടവനാക്കുകയും ചെയ്തിരിക്കുന്നു(വോ)?! നിശ്ചയമായും, എന്റെ റബ്ബ് നിങ്ങൾ പ്രവർത്തിച്ചുവരുന്നതിനെ വലയംചെയ്തു [സൂക്ഷ്മമായി അറിഞ്ഞു] കൊണ്ടിരിക്കുന്നവനാകുന്നു.'**

---

﴾92﴿ قَالَ അദ്ദേഹം പറഞ്ഞു يَاقَوۡمِ എന്റെ ജനങ്ങളേ أَرَهۡطِي എന്റെ കൂട്ടുകുടുംബമോ, കൂട്ടമോ أَعَزُّ അധികം പ്രതാപം ഉള്ള (കൂടുതൽ പരിഗണനീയം) عَلَيۡكُمۡ

നിങ്ങൾക്ക് (നിങ്ങളുടെ അടുക്കൽ) مِنَ اللَّهِ അല്ലാഹുവിനെക്കാൾ وَاتَّخَذْتُمُوهُ അവനെ നിങ്ങൾ ആക്കുകയും ചെയ്തിരിക്കുന്നു(വോ) وَرَاءَكُمْ നിങ്ങളുടെ പിന്നിൽ, അപ്പുറം ظِهْرِيًّا പുറം തള്ളപ്പെട്ടവൻ, പിറകോട്ടിടപ്പെട്ടത് إِنَّ رَبِّي നിശ്ചയമായും എന്റെ റബ്ബ് بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെ مُحِيطٌ വലയം ചെയ്യുന്ന (സൂക്ഷ്മമായി അറിയുന്ന) വനാണ്.

അവസാനം അദ്ദേഹം അവർക്ക് ഇങ്ങനെ അന്ത്യശാസനം നൽകി:-

وَيَٰقَوْمِ ٱعْمَلُوا۟ عَلَىٰ مَكَانَتِكُمْ إِنِّى عَٰمِلٌ ۖ سَوْفَ تَعْلَمُونَ مَن يَأْتِيهِ عَذَابٌ يُخْزِيهِ وَمَنْ هُوَ كَٰذِبٌ ۖ وَٱرْتَقِبُوٓا۟ إِنِّى مَعَكُمْ رَقِيبٌ ﴿٩٣﴾

**﴿93﴾ 'എന്റെ ജനങ്ങളേ, നിങ്ങളുടെ സ്ഥാനം [നിലപാട്] അനുസരിച്ച് നിങ്ങൾ പ്രവർത്തിച്ചുകൊള്ളുവിൻ; ഞാൻ (എന്റെ സ്ഥാനമനുസരിച്ചും) പ്രവർത്തിക്കുന്നവനാണ്.**

**പിറകെ നിങ്ങൾക്കറിയാം, ആർക്കാണ് അപമാനപ്പെടുത്തുന്ന ശിക്ഷ വന്നെത്തുന്നതെന്നും, ആരാണ് വ്യാജം പറയുന്നവനെന്നും! (വരാനിരിക്കുന്നത്) നിങ്ങൾ പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയും ചെയ്യുവിൻ, നിശ്ചയമായും, ഞാനും നിങ്ങളോടൊപ്പം പ്രതീക്ഷിക്കുന്നവനാകുന്നു.**

﴿93﴾ وَيَاقَوْمِ എന്റെ ജനങ്ങളേ اعْمَلُوا നിങ്ങൾ പ്രവർത്തിക്കുവിൻ عَلَىٰ مَكَانَتِكُمْ നിങ്ങളുടെ സ്ഥാനം (നിലപാട്- സ്ഥിതി) അനുസരിച്ച് إِنِّي നിശ്ചയമായും ഞാൻ عَامِلٌ പ്രവർത്തിക്കുന്നവനാണ് سَوْفَ വഴിയെ, പിറകെ تَعْلَمُونَ നിങ്ങൾ അറിയും مَنْ ആർക്കാണ്, ആരാണ് يَأْتِيهِ അവന്ന് വരും, വന്നെത്തുന്നത് عَذَابٌ (ഒരു) ശിക്ഷ يُخْزِيهِ അവനെ അപമാനപ്പെടുത്തുന്ന وَمَنْ ആരാണെന്നും هُوَ അവൻ كَاذِبٌ കളവ് (വ്യാജം) പറയുന്നവനാണ് وَارْتَقِبُوا നിങ്ങൾ പ്രതീക്ഷിക്കുക (നോക്കിയിരിക്കുക)യും ചെയ്യുവിൻ إِنِّي നിശ്ചയമായും ഞാൻ مَعَكُمْ നിങ്ങളോടൊപ്പം رَقِيبٌ പ്രതീക്ഷിക്കുന്ന (നോക്കിയിരിക്കുന്ന) വനാണ്.

അധികം താമസിയാതെ നിങ്ങൾക്ക് പൊതു ശിക്ഷവരുവാൻ പോകുന്നു. അപ്പോൾ, ഞാൻ പറയുന്നതിന്റെ സത്യാവസ്ഥ നിങ്ങൾക്ക് അനുഭവംകൊണ്ട് ബോദ്ധ്യപ്പെടും. തൽക്കാലം നാം ഇരു കൂട്ടരും കാത്തിരുന്നു കാണുക എന്ന് സാരം. താമസിയാതെ ശിക്ഷ സംഭവിക്കുകതന്നെ ചെയ്തു.

وَلَمَّا جَآءَ أَمْرُنَا نَجَّيْنَا شُعَيْبًا وَٱلَّذِينَ ءَامَنُوا۟ مَعَهُۥ بِرَحْمَةٍ مِّنَّا

**《94》 നമ്മുടെ കൽപന വന്നപ്പോൾ, ശുഅയ്ബിനെയും അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരെയും നമ്മുടെ പക്കൽ നിന്നുള്ള കാരുണ്യം കൊണ്ട് നാം രക്ഷപ്പെടുത്തി;**

وَأَخَذَتِ ٱلَّذِينَ ظَلَمُوا۟ ٱلصَّيْحَةُ فَأَصْبَحُوا۟ فِى دِيَـٰرِهِمْ جَـٰثِمِينَ ﴿٩٤﴾

**(ആ) അക്രമം പ്രവർത്തിച്ചവർക്ക് ഘോര ശബ്ദം പിടിപെടുകയും ചെയ്തു. അങ്ങനെ, അവർ അവരുടെ വസതികളിൽ (ചത്തു) കമിഴ്ന്നുവീണവരായി;-**

كَأَن لَّمْ يَغْنَوْا۟ فِيهَآ ۗ أَلَا بُعْدًا لِّمَدْيَنَ كَمَا بَعِدَتْ ثَمُودُ ﴿٩٥﴾

**《95》 (അതാ) അവർ അവിടത്തിൽ ഉണ്ടായിട്ടില്ലാത്തതുപോലെ! അല്ലാ! (അറിയുക:) ഥമൂദ് ഗോത്രം (കാരുണ്യത്തിൽ നിന്ന്) ദൂരപ്പെട്ടതുപോലെ, മദ്‌യനും [മദ്‌യൻകാർക്കും] വിദൂരത!**

---

《94》 وَلَمَّا جَاءَ വന്നപ്പോൾ أَمْرُنَا നമ്മുടെ കൽപന نَجَّيْنَا നാം രക്ഷപ്പെടുത്തി شُعَيْبًا ശുഅയ്ബിനെ وَ الَّذِينَ യാതൊരുവരെയും آمَنُوا مَعَهُ അദ്ദേഹത്തിന്റെ കൂടെ വിശ്വസിച്ച بِرَحْمَةٍ കാരുണ്യം കൊണ്ട് مِنَّا നമ്മിൽ നിന്നുള്ള, നമ്മുടെ വക وَأَخَذَتِ പിടികൂടുകയും ചെയ്തു الَّذِينَ യാതൊരുവരെ ظَلَمُوا അക്രമം ചെയ്ത الصَّيْحَةُ ഘോര ശബ്ദം, അട്ടഹാസം فَأَصْبَحُوا അങ്ങനെ (എന്നിട്ട്) അവരായി (രാവിലെ) فِي دِيَارِهِمْ അവരുടെ വസതി (പാർപ്പിടം)കളിൽ جَاثِمِينَ കമിഴ്ന്നു വീണവർ. 《95》 كَأَنْ لَمْ يَغْنَوْا അവർ ധന്യമാകാത്ത (ഉണ്ടാവാത്ത- നിവസിക്കാത്ത) പോലെ فِيهَا അവയിൽ, അവിടത്തിൽ أَلَا അല്ലാ, അറിയുക بُعْدًا വിദൂരത لِمَدْيَنَ മദ്‌യന്ന് كَمَا بَعِدَتْ ദൂരപ്പെട്ടതുപോലെ ثَمُودُ ഥമൂദ്.

---

മദ്‌യൻ നിവാസികൾക്ക് ബാധിച്ച ആ ഘോരശബ്ദം (الصَّيْحَةُ) എങ്ങിനെയുള്ളതായിരുന്നുവെന്ന് ക്വുർആനിൽ വിവരിക്കപ്പെട്ടിട്ടില്ല. ശുഅയ്ബ് നബി (അ)യോട് ആ ജനത 'നീ സത്യവാൻമാരിൽ പെട്ടവനാണെങ്കിൽ ആകാശത്തുനിന്ന് ഞങ്ങൾക്കുമീതെ തുണ്ടങ്ങൾ വീഴ്ത്തുക' എന്ന് ആവശ്യപ്പെട്ടുവെന്നും, അങ്ങനെ അവർ അദ്ദേഹത്തെ വ്യാജമാക്കിയപ്പോൾ അവർക്ക് മേഘത്തണലിന്റെ ദിവസത്തെ ശിക്ഷ (عذاب يوم الظلة) ബാധിച്ചുവെന്നും സൂഃ ശുഅറാഉ് : 187- 189 വചനങ്ങളിൽ പ്രസ്താവിച്ചിരിക്കുന്നു. മുകൾ ഭാഗത്ത് നിന്നും മേഘത്തിലൂടെയോ മറ്റോ സംഭവിച്ച ഒരു ഘോരശബ്ദമായിരിക്കാം അതെന്ന് ഇതിൽ നിന്ന് അനുമാനിക്കാം. വസ്തുത അല്ലാഹുവിനറിയാം.

## വിഭാഗം - 9

وَلَقَدْ أَرْسَلْنَا مُوسَىٰ بِـَٔايَـٰتِنَا وَسُلْطَـٰنٍ مُّبِينٍ ﴿٩٦﴾

﴿96﴾ നമ്മുടെ ദൃഷ്ടാന്തങ്ങളും, സ്പഷ്ടമായ (അധികൃത) രേഖയുമായി മൂസായെയും നാം അയക്കുകയുണ്ടായി;-

إِلَىٰ فِرْعَوْنَ وَمَلَإِيْهِۦ فَٱتَّبَعُوٓا۟ أَمْرَ فِرْعَوْنَ ۖ وَمَآ أَمْرُ فِرْعَوْنَ بِرَشِيدٍ ﴿٩٧﴾

﴿97﴾ ഫിർഔന്റെയും , അവന്റെ പ്രധാനികളുടെയും അടുക്കലേക്ക്. എന്നിട്ട്, അവർ ഫിർഔന്റെ കൽപനയെ പിൻപറ്റി. ഫിർഔന്റെ കൽപന തന്റേടമുള്ളത് (അഥവാ നേർവഴിക്കുള്ളത്) അല്ലതാനും.

يَقْدُمُ قَوْمَهُۥ يَوْمَ ٱلْقِيَـٰمَةِ فَأَوْرَدَهُمُ ٱلنَّارَ ۖ وَبِئْسَ ٱلْوِرْدُ ٱلْمَوْرُودُ ﴿٩٨﴾

﴿98﴾ ക്വിയാമത്തുനാളിൽ അവൻ തന്റെ ജനതക്ക് മുമ്പിലായിവരും; എന്നിട്ട് അവൻ അവരെ (ദാഹം തീർക്കുവാൻ) നരകത്തിങ്കൽ വരുത്തുന്നതാണ്. (ദാഹശമനത്തിന്) വരുന്ന (ആ) താവളം എത്രയോ ചീത്തയും!

---

﴿96﴾ وَلَقَدْأَرْسَلْنَا നാം അയച്ചിട്ടുണ്ട് مُوسَى മൂസായെ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളുമായി وَسُلْطَانٍ (അധികൃത) രേഖയുമായും مُبِينٍ സ്പഷ്ടമായ. ﴿97﴾ إِلَىٰفِرْعَوْنَ ഫിർഔന്റെ അടുക്കലേക്ക് وَمَلَئِهِ അവന്റെ പ്രധാനികളുടെയും, സംഘത്തിന്റെയും فَاتَّبَعُوا എന്നിട്ടവർ പിൻപറ്റി أَمْرَفِرْعَوْنَ ഫിർഔന്റെ കൽപനയെ وَمَاأَمْرُ കൽപനയല്ലതാനും فِرْعَوْنَ ഫിർഔന്റെ بِرَشِيدٍ തന്റേടമുള്ളത്, നേർവഴിക്കുള്ളത്. ﴿98﴾ يَقْدُمُ അവൻ മുമ്പിലായി വരും, മുന്നിട്ടു വരും قَوْمَهُ അവന്റെ ജനങ്ങൾക്ക് يَوْمَالْقِيَامَةِ ക്വിയാമത്തുനാളിൽ فَأَوْرَدَهُمُ എന്നിട്ടവരെ അവൻ വരുത്തും (കൊണ്ടുവരും) النَّارَ നരകത്തിൽ وَبِئْسَ വളരെ ചീത്തയും, എത്രയോ മോശവും الْوِرْدُ (ആ ദാഹശമനത്തിനുള്ള) വരവ്, വരുന്ന താവളം الْمَوْرُودُ വരപ്പെടുന്നതായ.

---

ഇഹലോകത്ത് വെച്ച് ഫിർഔൻ അവന്റെ ആൾക്കാർക്ക് ദുർമാർഗത്തിന് നേതൃത്വം വഹിച്ചിരുന്നുവല്ലോ. അത് പോലെ, പരലോകത്തുവെച്ചുണ്ടാകുന്ന ശിക്ഷകളിലും അവൻ അവർക്ക് നേതൃത്വം വഹിക്കും. അഥവാ ശിക്ഷയിൽ അവൻ അവരുടെ മുമ്പിലുണ്ടായിരിക്കും. അങ്ങനെ അവൻ മുമ്പിലായിക്കൊണ്ട് അവരെ നരകത്തിൽ കൊണ്ടുചെന്നു ചാടിക്കും എന്ന് സാരം.

وُرُود (വുറൂദ്) എന്ന മൂലപദത്തിന്റെ സാക്ഷാൽ അർത്ഥം വെള്ളം കുടിക്കുവാൻ

വേണ്ടിയുള്ള വരവ് എന്നാകുന്നു. സന്ദർഭമനുസരിച്ച് വെള്ളത്തിനും, ദാഹശമനത്തിനും അല്ലാതെയുള്ള വരവിലും അതുപയോഗിക്കപ്പെടും. ഫിർഔൻ മുമ്പിലും അവന്റെ ജന ങ്ങൾ പിമ്പിലുമായിക്കൊണ്ടുള്ള വരവിനെ- പരിഹാസരൂപത്തിൽ- ഒരു ഇടയൻ തന്റെ മൃഗങ്ങളെ വെള്ളത്താവളത്തിങ്കലേക്ക് വെള്ളം കുടിപ്പിക്കുവാൻ കൊണ്ടുപോകുന്നതി നോട് ഉപമിച്ചുകൊണ്ടാണ് فَأَوْرَدَهُمُ النَّارَ (എന്നിട്ടവൻ അവരെ ദാഹം തീർക്കുവാൻ നര കത്തിങ്കൽ കൊണ്ടുവരും) എന്ന് പറഞ്ഞത്. പക്ഷേ, ഇടയൻ മൃഗങ്ങളെ കൊണ്ടുപോയി ദാഹശമനം വരുത്തുകയാണ് ചെയ്യുന്നതെങ്കിൽ, ഫിർഔൻ അവന്റെ ആൾക്കാർക്ക് വെള്ളത്തിന് പകരം നരകാഗ്നിയിൽ ചാടിക്കുകയാണ് ചെയ്യുന്നതെന്ന് താൽപര്യം.

وَأُتْبِعُوا۟ فِى هَـٰذِهِۦ لَعْنَةً وَيَوْمَ ٱلْقِيَـٰمَةِ ۚ بِئْسَ ٱلرِّفْدُ ٱلْمَرْفُودُ ﴿٩٩﴾

**﴾99﴿ ഇതിൽ [ഈ ലോകത്തിൽ] വെച്ച് ശാപം അവർക്ക് (പിന്നാലെ) തുടർത്തപ്പെട്ടിരിക്കുന്നു; ക്വിയാമത്തു നാളിലും (തന്നെ.) (ആ) നൽകപ്പെട്ട സമ്മാനം എത്രയോ ചീത്ത!**

---

﴾99﴿ وَأُتْبِعُوا അവർ തുടർത്തപ്പെട്ടിരിക്കുന്നു, അവർക്ക് പിന്നാലെ ആക്കപ്പെട്ടിരി ക്കുന്നു فِي هَٰذِهِ ഇതിൽ لَعْنَةً ശാപം وَيَوْمَ ദിവസത്തിലും الْقِيَامَةِ ക്വിയാമത്തിന്റെ بِئْسَ വളരെ മോശം, എത്രയോ ചീത്ത الرِّفْدُ (ആ) കൊടുതി, സമ്മാനം, സഹായം الْمَرْفُودُ കൊടുക്ക പ്പെട്ട, സമ്മാനിക്കപ്പെട്ട.

---

അവർ ഈ ലോകം വിട്ടുപിരിഞ്ഞത് ശാപത്തോടെയാണ്. അതവരെ വിട്ടുപിരിയാതെ അനുഗമിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. അങ്ങനെ, ക്വിയാമത്തുനാളിലും അവർക്ക് ശാപം തന്നെ. ഇത്രയേറെ ദുഷിച്ച ഒരു സമ്മാനം ലഭിക്കുവാനുള്ള ദുർഭാഗ്യം വേറെ ആർക്കുമില്ലെന്ന് സാരം. രാവിലെയും വൈകുന്നേരവും ഫിർഔന്നും അവന്റെ ആൾക്കാർക്കും നരകം പ്രദർശിപ്പിക്കപ്പെട്ടുകൊണ്ടിരിക്കുമെന്നും, അന്ത്യ സമയത്തിൽ അവരെ നരകത്തിൽ കടത്തുവാൻ കൽപനയുണ്ടാകുമെന്നും 40: 46 ൽ പ്രസ്താവിച്ചിരി ക്കുന്നു.

മുകളിൽ പ്രസ്താവിക്കപ്പെട്ട നബിമാരുടെയും സമുദായങ്ങളുടെയും ചരിത്ര സംഭ വങ്ങളെ ചൂണ്ടിക്കൊണ്ട് അല്ലാഹു പറയുന്നു:-

ذَٰلِكَ مِنْ أَنۢبَآءِ ٱلْقُرَىٰ نَقُصُّهُۥ عَلَيْكَ ۖ مِنْهَا قَآئِمٌ وَحَصِيدٌ ﴿١٠٠﴾

**﴾100﴿ അത് രാജ്യങ്ങളുടെ വൃത്താന്തങ്ങളിൽപെട്ട (ചില)താകുന്നു; നാം നിനക്കത് കഥനം ചെയ്തു (വിവരിച്ചു) തരുകയാണ്. (നശിപ്പിക്കപ്പെടാതെ) നില കൊള്ളുന്ന (ചില)തും, കൊയ്തെടുക്കപ്പെട്ട (ചില)തും അവയിലുണ്ട്.**

﴾100﴿ ذَٰلِكَ അത് مِنْ أَنۢبَآءِ വൃത്താന്ത (വർത്തമാന)ങ്ങളിൽ പെട്ടതാണ് الْقُرَىٰ രാജ്യങ്ങളുടെ نَقُصُّهُۥ നാം അത് കഥനം ചെയ്തു, വിവരിച്ചു عَلَيْكَ നിനക്ക്, നിന്റെ മേൽ مِنْهَا അവയിലുണ്ട്, അവയിൽ ചിലത് قَآئِمٌ നിലകൊള്ളുന്നത്, നിലനിൽക്കുന്നതാണ് وَحَصِيدٌ കൊയ്തെടുക്കപ്പെട്ടതും

---

സാരം: മേൽവിവരിച്ച പൊതു ശിക്ഷകൾക്ക് വിധേയമായ രാജ്യങ്ങളിൽ ചിലത് പാടെ നശിച്ചു പോകാതെ നിലനിന്നുവരുന്നു. മറ്റു ചിലത് കൊയ്തെടുക്കപ്പെട്ട വിളകൾ കണക്കെ നിശ്ശേഷം നശിപ്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു.

وَمَا ظَلَمْنَٰهُمْ وَلَٰكِن ظَلَمُوٓا۟ أَنفُسَهُمْ ۖ فَمَآ أَغْنَتْ عَنْهُمْ ءَالِهَتُهُمُ ٱلَّتِى يَدْعُونَ مِن دُونِ ٱللَّهِ مِن شَىْءٍ لَّمَّا جَآءَ أَمْرُ رَبِّكَ ۖ وَمَا زَادُوهُمْ غَيْرَ تَتْبِيبٍ ﴿١٠١﴾

**﴾101﴿ നാം അവരോട് അക്രമം ചെയ്തിട്ടുമില്ല; എങ്കിലും അവർ തങ്ങളോട് തന്നെ അക്രമം ചെയ്തിരിക്കയാണ്. എന്നാൽ, അല്ലാഹുവിന് പുറമെ അവർ വിളിച്ചു (പ്രാർത്ഥിച്ചു) കൊണ്ടിരുന്നതായ അവരുടെ ആരാധ്യൻമാർ അവർക്ക് ഒട്ടും തന്നെ ഉപകരിച്ചില്ല; നിന്റെ റബ്ബിന്റെ കൽപന വന്നപ്പോൾ. അവർക്ക് നാശം വരുത്തലല്ലാതെ (മറ്റൊന്നും) അവർ വർദ്ധിപ്പിച്ചതുമില്ല.**

وَكَذَٰلِكَ أَخْذُ رَبِّكَ إِذَآ أَخَذَ ٱلْقُرَىٰ وَهِىَ ظَٰلِمَةٌ ۚ إِنَّ أَخْذَهُۥٓ أَلِيمٌ شَدِيدٌ ﴿١٠٢﴾

**﴾102﴿ അപ്രകാരമാണ്, രാജ്യങ്ങൾ (രാജ്യക്കാർ) അക്രമകാരികളായിരിക്കെ, നിന്റെ റബ്ബ് അവയെ പിടി(ച്ചു ശിക്ഷി)ക്കുമ്പോൾ അവന്റെ പിടുത്തം. നിശ്ചയമായും, അവന്റെ പിടുത്തം വേദനയേറിയതും, കഠിനമായതുമാകുന്നു.**

---

﴾101﴿ وَمَا ظَلَمْنَاهُمْ നാം അവരോട് അക്രമം ചെയ്തിട്ടുമില്ല وَلَٰكِنْ എങ്കിലും, പക്ഷേ ظَلَمُوا അവർ അക്രമം ചെയ്തു (ചെയ്തതാണ്) أَنفُسَهُمْ തങ്ങളോട് തന്നെ, അവരുടെ സ്വന്തങ്ങളോട്, ആത്മാക്കളെ فَمَا أَغْنَتْ എന്നാൽ (എന്നിട്ട്) ധന്യമാക്കിയില്ല, ഉപകരിച്ചില്ല عَنْهُمْ അവർക്ക് آلِهَتُهُمُ അവരുടെ ആരാധ്യൻമാർ, ദൈവങ്ങൾ الَّتِي യാതൊരു يَدْعُونَ അവർ വിളിക്കുന്ന, പ്രാർത്ഥിച്ചിരുന്ന مِن دُونِ കൂടാതെ, പുറമെ اللَّهِ അല്ലാഹുവിനെ مِن شَيْءٍ ഒരു വസ്തുവും (ഒട്ടും) لَمَّا جَاءَ വന്നപ്പോൾ أَمْرُ കൽപന رَبِّكَ നിന്റെ റബ്ബിന്റെ وَمَا زَادُوهُمْ അവർ അവർക്ക് വർദ്ധിപ്പിച്ചതുമില്ല غَيْرَ അല്ലാതെ, ഒഴികെ تَتْبِيبٍ നാശം വരുത്തൽ, നാശമുണ്ടാക്കൽ. ﴾102﴿ وَكَذَٰلِكَ അപ്രകാരമാണ് أَخْذُ പിടുത്തം, പിടിക്കൽ رَبِّكَ നിന്റെ റബ്ബിന്റെ إِذَا أَخَذَ അവൻ പിടിക്കുമ്പോൾ, പിടിച്ചാൽ الْقُرَىٰ രാജ്യ

ങ്ങളെ وَهِيَ അവ ( ആയിരിക്കെ) ظَالِمَةٌ അക്രമകാരി (കൾ) إِنَّ أَخْذَهُ നിശ്ചയമായും അവന്റെ പിടുത്തം أَلِيمٌ വേദനയേറിയതാണ് شَدِيدٌ കഠിനമായതാണ്.

---

അബൂമൂസൽ അശ്അരീ (റ) ഉദ്ധരിച്ച ഒരു നബി വചനം ഇപ്രകാരമാകുന്നു: 'നിശ്ച യമായും, അല്ലാഹു അക്രമിക്ക് അയവുകൊടുത്തുകൊണ്ടിരിക്കും. അങ്ങനെ, അവൻ അവനെ പിടിക്കുമ്പോൾ, അവൻ അതിൽ നിന്ന് പതറിപ്പോകുകയില്ല.' പിന്നീട് തിരുമേനി . . . وكذلك أخذ ربك എന്നുള്ള ഈ വചനം ഓതുകയും ചെയ്തു. (ബു; മു)

إِنَّ فِى ذَٰلِكَ لَءَايَةً لِّمَنْ خَافَ عَذَابَ ٱلْءَاخِرَةِ ۚ ذَٰلِكَ يَوْمٌ مَّجْمُوعٌ لَّهُ ٱلنَّاسُ وَذَٰلِكَ يَوْمٌ مَّشْهُودٌ ﴿١٠٣﴾

**﴿103﴾ നിശ്ചയമായും അതിൽ, പരലോക ശിക്ഷയെ ഭയപ്പെടുന്നവർക്ക് (തക്കതായ) ഒരു ദൃഷ്ടാന്തമുണ്ട്. അതൊരു ദിവസമത്രെ, അന്നേക്ക് മനുഷ്യർ (മുഴുവനും) ഒരുമിച്ചു കൂട്ടപ്പെടുന്നതാണ്. അത് (എല്ലാവരും) ഹാജറുണ്ടാകുന്ന ഒരു ദിവസവുമത്രെ.**

وَمَا نُؤَخِّرُهُۥٓ إِلَّا لِأَجَلٍ مَّعْدُودٍ ﴿١٠٤﴾

**﴿104﴾ എണ്ണിക്കണക്കാക്കപ്പെട്ട ഒരു അവധിക്കല്ലാതെ നാം അതിനെ പിന്തിച്ചു (നീട്ടി) വെക്കുന്നുമില്ല.**

يَوْمَ يَأْتِ لَا تَكَلَّمُ نَفْسٌ إِلَّا بِإِذْنِهِۦ ۚ فَمِنْهُمْ شَقِىٌّ وَسَعِيدٌ ﴿١٠٥﴾

**﴿105﴾ അത് വന്നെത്തുന്ന ദിവസം, ഒരു വ്യക്തിയും അവന്റെ [അല്ലാഹുവിന്റെ] അനുമതിയോടെയല്ലാതെ സംസാരിക്കുകയില്ല. അപ്പോൾ, അവരിൽ ദുർഭാഗ്യവാൻമാരും സൽഭാഗ്യവാൻമാരുമുണ്ടായിരിക്കും.**

---

﴿103﴾ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു ദൃഷ്ടാന്തം لِمَنْ خَافَ ഭയപ്പെട്ടവർക്ക് عَذَابَ ശിക്ഷയെ الْآخِرَةِ പരലോകത്തെ ذَٰلِكَ يَوْمٌ അത് ഒരു ദിവസമാണ് مَجْمُوعٌ ഒരുമിച്ചു കൂട്ടപ്പെടുന്ന لَهُ അതിലേക്ക് (അന്നേക്ക്) النَّاسُ മനുഷ്യർ وَذَٰلِكَ يَوْمٌ അത് ഒരു ദിവസവുമാണ് مَشْهُودٌ ഹാജരുണ്ടാകുന്ന (ദൃക്സാക്ഷ്യമുണ്ടാകുന്ന) ﴿104﴾ وَمَا نُؤَخِّرُهُ നാം അതിനെ പിന്തിക്കുന്നില്ല, താമസിപ്പിക്കുന്നില്ല إِلَّا لِأَجَلٍ ഒരവധിക്കല്ലാതെ, അവധി വരെയൊഴികെ مَعْدُودٍ എണ്ണപ്പെട്ട (കണക്കാക്കപ്പെട്ട) ﴿105﴾ يَوْمَ يَأْتِ അത് വരുന്ന ദിവസം لَا تَكَلَّمُ സംസാരിക്കയില്ല نَفْسٌ ഒരു ആത്മാവും, വ്യക്തിയും, ദേഹവും إِلَّا بِإِذْنِهِ അവന്റെ അനുമതി കൂടാതെ فَمِنْهُمْ അപ്പോൾ അവരിലുണ്ടായിരിക്കും شَقِيٌّ നിർഭാഗ്യവാൻ, പരാജിതൻ, വഴികെട്ടവൻ وَسَعِيدٌ ഭാഗ്യവാനും, വിജയിയും, സൽഭാഗ്യവാനും.

സൽഭാഗ്യവാൻമാരായി വിജയിക്കുന്നവരിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ, ആമീൻ. പ്രവാചകൻമാർ, മലക്കുകൾ, ജിന്നുകൾ, മനുഷ്യർ തുടങ്ങിയ എല്ലാ സൃഷ്ടികളും സമ്മേളിക്കുന്ന ദിവസം എന്നത്രെ يَوْمٌ مَشْهُودٌ (ഹാജറുണ്ടാകുന്നദിവസം) കൊണ്ടുദ്ദേശ്യം. ആ ദിവസത്തിന്റെ ഗാംഭീര്യതയും, ഗൗരവവും നിമിത്തം അല്ലാഹുവിങ്കൽ നിന്നുള്ള പ്രത്യേക അനുമതി കൂടാതെ ആർക്കും ഒരക്ഷരം ഉരിയാടുവാൻ സാധിക്കുകയില്ലാത്ത ഒരു അതിഭയങ്കര ദിവസമായിരിക്കും അത്.

فَأَمَّا ٱلَّذِينَ شَقُوا۟ فَفِى ٱلنَّارِ لَهُمْ فِيهَا زَفِيرٌ وَشَهِيقٌ ﴿١٠٦﴾

**﴾106﴿ എന്നാൽ, ദൗർഭാഗ്യമടഞ്ഞവരാകട്ടെ, (അവർ) നരകത്തിലായിരിക്കും; അവർക്ക് അതിൽ നെടുവീർപ്പും, തേങ്ങിക്കരച്ചിലും ഉണ്ടായിരിക്കും:-**

خَـٰلِدِينَ فِيهَا مَا دَامَتِ ٱلسَّمَـٰوَٰتُ وَٱلْأَرْضُ إِلَّا مَا شَآءَ رَبُّكَ ۚ إِنَّ رَبَّكَ فَعَّالٌ لِّمَا يُرِيدُ ﴿١٠٧﴾

**﴾107﴿ ആകാശങ്ങളും ഭൂമിയും നിലനിൽക്കുമ്പോഴൊക്കെയും അതിൽ (അവർ) സ്ഥിരവാസികളായിക്കൊണ്ട്; നിന്റെ റബ്ബ് ഉദ്ദേശിച്ചതൊഴികെ. നിശ്ചയമായും, നിന്റെ റബ്ബ് താൻ ഉദ്ദേശിക്കുന്നത് (ശരിക്കും) ചെയ്യുന്നവനാകുന്നു.**

۞ وَأَمَّا ٱلَّذِينَ سُعِدُوا۟ فَفِى ٱلْجَنَّةِ خَـٰلِدِينَ فِيهَا مَا دَامَتِ ٱلسَّمَـٰوَٰتُ وَٱلْأَرْضُ إِلَّا مَا شَآءَ رَبُّكَ ۖ عَطَآءً غَيْرَ مَجْذُوذٍ ﴿١٠٨﴾

**﴾108﴿ സൽഭാഗ്യം സിദ്ധിച്ചവരാകട്ടെ, (അവർ) സ്വർഗത്തിലുമായിരിക്കും; ആകാശങ്ങളും, ഭൂമിയും നിലവിലിരിക്കുമ്പോഴൊക്കെയും അതിൽ (അവർ) സ്ഥിരവാസികളായിക്കൊണ്ട്; നിന്റെ റബ്ബ് ഉദ്ദേശിച്ചതൊഴികെ; മുറിഞ്ഞുപോകാത്ത ഒരു ദാനമായിക്കൊണ്ട്**

---

﴾106﴿ فَأَمَّا എന്നാൽ الَّذِينَ شَقُوا യാതൊരുവർ ദൗർഭാഗ്യമടഞ്ഞവർ, പരാജയപ്പെട്ടവർ فَفِي النَّارِ നരകത്തിലായിരിക്കും لَهُمْ അവർക്കുണ്ടായിരിക്കും فِيهَا അതിൽ زَفِيرٌ ദീർഘശ്വാസം, നെടുവീർപ്പ് وَشَهِيقٌ തേങ്ങിക്കരച്ചിലും, അട്ടഹാസവും ﴾107﴿ خَالِدِينَ നിത്യവാസികളായിക്കൊണ്ട് فِيهَا അതിൽ مَادَامَتِ നീണ്ടുനിൽക്കു(നിലനിൽക്കു- ഉണ്ടായിരിക്കു)മ്പോൾ (ഒക്കെയും) السَّمَاوَاتُ ആകാശങ്ങൾ وَالأَرْضُ ഭൂമിയും إِلا مَاشَاءَ ഉദ്ദേശിച്ചതൊഴികെ رَبُّكَ നിന്റെ നാഥൻ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് فَعَّالٌ (ശരിക്ക്- നന്നായി) പ്രവർത്തിക്കുന്നവനാണ് لِمَا يُرِيدُ അവൻ ഉദ്ദേശിക്കുന്നത് ﴾108﴿ وَأَمَّا എന്നാൽ

الَّذِينَ سُعِدُوا ഭാഗ്യം സിദ്ധിച്ചവർ فَفِي الْجَنَّةِ സ്വർഗത്തിലായിരിക്കും خَالِدِينَ സ്ഥിരവാസികളായിക്കൊണ്ട് فِيهَا അതിൽ مَادَامَتِ നിലനിൽക്കു (നീണ്ടു നിൽക്കു) മ്പോൾ (എല്ലാം) السَّمَاوَاتُ ആകാശങ്ങൾ وَالأَرْضُ ഭൂമിയും إِلا مَاشَاءَ ഉദ്ദേശിച്ചതൊഴികെ رَبُّكَ നിന്റെ നാഥൻ عَطَاءً ഒരു കൊടുതി, ദാനമായിട്ട് غَيْرَ مَجْذُوذٍ മുറിക്കപ്പെടാത്ത (മുറിഞ്ഞുപോകാത്ത)

---

നിർഭാഗ്യരായ ദുർജ്ജനങ്ങൾ നരകത്തിലും, സൽഭാഗ്യരായ സജ്ജനങ്ങൾ സ്വർഗത്തിലും സ്ഥിരവാസികളായിരിക്കുമെന്ന് പറഞ്ഞശേഷം, രണ്ടു സ്ഥലത്തും ആകാശങ്ങളും ഭൂമിയും നിലകൊള്ളുന്ന കാലത്തോളം (مَادَامَتِ السَّمَاوَاتُ وَالأَرْضُ) എന്നുകൂടി പറഞ്ഞു അതിനെ ശക്തിപ്പെടുത്തിയിരിക്കുകയാണ്. ഒരു കാലത്തും മുറിഞ്ഞുപോകാതെ നിലനിൽക്കുമെന്ന അർത്ഥത്തിൽ 'രാപ്പകൽ വ്യത്യാസപ്പെട്ടുകൊണ്ടിരിക്കുന്ന കാലം' എന്നും, 'നക്ഷത്രം വെളിപ്പെടുന്ന കാലം' എന്നുമൊക്കെ (مااختلف الليل والنهار،ما بدا كوكب) അറബിഭാഷയിൽ ഉപയോഗിക്കാറുണ്ട്. അതുപോലെയുള്ള ഒരു പ്രയോഗമാണിതും.

ക്വുർആന്റെയും നബിവചനങ്ങളുടെയും അടിസ്ഥാനത്തിൽ സ്വർഗീയാനുഗ്രഹങ്ങളും നരകീയ ശിക്ഷാനുഭവങ്ങളും ശാശ്വതമാണെന്നുള്ളതിൽ മുസ്‌ലിംകൾക്ക് പൊതുവെ യോജിച്ച അഭിപ്രായമാണുള്ളത്. സ്വർഗത്തെക്കുറിച്ച് പറയുമ്പോൾ സ്വർഗവാസികൾ അതിൽ ശാശ്വതരാണെന്ന് (خَالِدِينَ فِيهَا) പറഞ്ഞതിനുശേഷം അതിന് അവസാനമില്ലെന്നു കാണിക്കുമാറ് ابدا (എക്കാലവും) എന്നുകൂടി അതിനെ ശക്തിപ്പെടുത്തുന്നതായി 5: 122; 9 : 22; 64: 9 മുതലായ സ്ഥലങ്ങളിൽ ക്വുർആനിൽ കാണാവുന്നതാണ്. ഇതേ വാക്ക് (ابدا) തന്നെ, നരകത്തെക്കുറിച്ച് പറയുമ്പോൾ 4: 169ലും 72 : 23 ലും കാണാം. ആ നിലക്ക് 107-ാം വചനത്തിലും 108-ാം വചനത്തിലും إِلا مَاشَاءَ رَبُّكَ (നിന്റെ റബ്ബ് ഉദ്ദേശിച്ചതൊഴികെ) എന്ന് പറഞ്ഞതിന്റെ താൽപര്യം വിവരിക്കുന്നതിൽ ക്വുർആൻ വ്യാഖ്യാതാക്കളായ പണ്ഡിതൻമാർ പല നിലപാടുകളും സ്വീകരിച്ചിട്ടുള്ളതായി കാണുന്നു. ആ വാക്കിലെ പദങ്ങളെ വ്യാഖ്യാനിക്കുന്നതിലോ, അർത്ഥോദ്ദേശ്യ വിവരണങ്ങളിലോ കേന്ദ്രീകൃതമാണവയെന്ന് പറയാം. പ്രസ്തുത അഭിപ്രായ വ്യത്യാസങ്ങളും, അതതിന്റെ തെളിവുകളും വിമർശനങ്ങളും ചുരുക്കി ഉദ്ധരിച്ചാലും അത് കുറേ ദീർഘിച്ചുപോകും. അതിൽ കാര്യമായ പ്രയോജനം കാണുന്നുമില്ല.

നരകത്തെ സംബന്ധിച്ച് മാത്രം പരിപൂർണമായ അർത്ഥത്തിലുള്ള ശാശ്വതത്വം (خلودية) ഇല്ലെന്ന് ചുരുക്കം ചില പണ്ഡിതൻമാർക്ക് അഭിപ്രായമുണ്ട്. പ്രധാനമായും ചില യുക്തി ന്യായങ്ങളാണ് അവർക്കുള്ള തെളിവ്. ക്വർആനിലെ ചില വാക്കുകൾ അതിന്നനുസരിച്ച് അവർ വ്യാഖ്യാനിക്കുകയും ചെയ്യും. ഈ വാദക്കാർ തന്നെയും അതിന്റെ താൽപര്യവും ഉദ്ദേശവും വിവരിക്കുന്നതിൽ പല അഭിപ്രായക്കാരാകുന്നു. ഇത്തരം വിഷയങ്ങളിൽ അല്ലാഹുവിന്റെയും റസൂലിന്റെയും പ്രസ്താവനകളിൽ നിന്ന് നേർക്കുനേരെ വ്യക്തമാകുന്നതെന്തോ അത് മാത്രമാണ് നമുക്ക് അവലംബം. അതേസമയത്ത് നരകശിക്ഷാനുഭവങ്ങൾക്ക് പരിപൂർണ ശാശ്വതത്വം ഉണ്ടാകുന്നതിന് യുക്തിപരമായ കാരണങ്ങൾ തന്നെ ചില പണ്ഡിതൻമാർ വിവരിക്കുകയും ചെയ്യുന്നുണ്ട്,

നരകാവകാശികളായ ദുർഭാഗ്യവാൻമാർക്ക് നരകശിക്ഷ നൽകുന്നത് അല്ലാഹുവിന്റെ ഉദ്ദേശ്യമനുസരിച്ച് തന്നെയാണെന്നും, അതിൽ നീതിക്കും ന്യായത്തിനും വിരുദ്ധമായി ഒന്നുമില്ലെന്നും, അതിനെപ്പറ്റി ചോദ്യം ചെയ്യാൻ ആർക്കും അധികാരമോ അവകാശമോ ഇല്ലെന്നും ചൂണ്ടിക്കാട്ടിക്കൊണ്ട് 107-ാം വചനത്തിന്റെ അവസാനത്തിൽ إِنَّ رَبَّكَ فَعَّالٌ لِّمَا يُرِيدُ (നിശ്ചയമായും, നിന്റെ റബ്ബ് അവൻ ഉദ്ദേശിക്കുന്നത് ശരിക്കും ചെയ്യുന്നവനാണ്) എന്ന് പറഞ്ഞിരിക്കുന്നു. അതുപോലെത്തന്നെ, സ്വർഗാവകാശികളായ സൽഭാഗ്യവാൻമാർക്ക് നൽകപ്പെടുന്ന സ്വർഗീയജീവിതം ഒരു കാരണവശാലും നഷ്ടപ്പെടുകയില്ലെന്നും അതിന് യാതൊരു വിധ ഹാനിയും നേരിടുകയില്ലെന്നും ചൂണ്ടിക്കാട്ടിക്കൊണ്ട് 108-ാം വചനത്തിന്റെ അവസാനത്തിൽ **عطاء غير مجذوذ** (മുറിഞ്ഞുപോകാത്ത ദാനം) എന്നും പറഞ്ഞിരിക്കുന്നു. ഈ രണ്ടു വാക്യങ്ങളും പ്രത്യേകം ശ്രദ്ധേയമത്രെ.

فَلَا تَكُ فِي مِرْيَةٍ مِّمَّا يَعْبُدُ هَٰٓؤُلَآءِ ۚ مَا يَعْبُدُونَ إِلَّا كَمَا يَعْبُدُ ءَابَآؤُهُم مِّن قَبْلُ ۚ وَإِنَّا لَمُوَفُّوهُمْ نَصِيبَهُمْ غَيْرَ مَنقُوصٍ ﴿١٠٩﴾

**《109》 അപ്പോൾ, ഇക്കൂട്ടർ ആരാധിച്ചു വരുന്നതിനെപ്പറ്റി നീ യാതൊരു സംശയത്തിലും ആയിരിക്കരുത്. ഇവരുടെ പിതാക്കൾ മുമ്പ് ആരാധിച്ചിരുന്നതുപോലെയല്ലാതെ ഇവർ ആരാധിക്കുന്നില്ല. [അവരെ ഇവരും അനുകരിക്കുന്നുവെന്നുമാത്രം]**

**നിശ്ചയമായും നാം, അവരുടെ ഓഹരി (ഒട്ടും) കുറവുവരുത്തപ്പെടാത്ത വിധം അവർക്ക് നിറവേറ്റിക്കൊടുക്കുന്നവരുമാകുന്നു.**

---

《109》 فَلَا تَكُ അപ്പോൾ നീ ആയിരിക്കരുത് فِي مِرْيَةٍ ഒരു സംശയത്തിലും, തർക്കത്തിൽ مِّمَّا يَعْبُدُ ആരാധിച്ചുവരുന്നതിനെപ്പറ്റി هَٰؤُلَاءِ ഇക്കൂട്ടർ مَا يَعْبُدُونَ അവർ (ഇവർ) ആരാധിക്കുന്നില്ല إِلَّا كَمَا യാതൊന്നുപോലെയല്ലാതെ يَعْبُدُ ആരാധിക്കുന്നു آبَاؤُهُمْ അവരുടെ പിതാക്കൾ مِن قَبْلُ മുമ്പ് وَإِنَّا നിശ്ചയമായും നാം لَمُوَفُّوهُمْ അവർക്ക് പൂർത്തിയാക്കി (നിറവേറ്റി) കൊടുക്കുന്നവർ തന്നെ نَصِيبَهُمْ അവരുടെ ഓഹരി, പങ്ക് غَيْرَ مَنقُوصٍ ചുരുക്ക (കുറവ് വരുത്ത) പ്പെടാതെ.

---

നബി തിരുമേനിﷺക്ക് അവരുടെ കാര്യത്തിൽ വല്ല സംശയവും ഉണ്ടായതുകൊണ്ടല്ല നബിﷺയെ അഭിമുഖീകരിച്ചുകൊണ്ട് 'നീ സംശയത്തിലായിരിക്കരുത്' എന്ന് പറയുന്നത്. മറ്റുള്ളവർ മനസ്സിരുത്തുവാൻ വേണ്ടിയാണത്. അല്ലാഹുവിനെയല്ലാത്ത വസ്തുക്കളെ അവർ ആരാധിക്കുന്നതിന് യാതൊരു തെളിവും, ന്യായവും അവർക്കില്ലെന്നും, പൂർവ്വികൻമാരെ അന്ധമായി അനുകരിക്കുക മാത്രമാണവർ ചെയ്യുന്നതെന്നും, അതിന്റെ ഫലം അല്ലാഹു അവർക്ക് ശരിക്കും കാട്ടിക്കൊടുക്കുമെന്നുമാണ് പിന്നീട് പറഞ്ഞതിന്റെ സാരം.

## വിഭാഗം - 10

وَلَقَدْ ءَاتَيْنَا مُوسَى ٱلْكِتَٰبَ فَٱخْتُلِفَ فِيهِ ۗ وَلَوْلَا كَلِمَةٌ سَبَقَتْ مِن رَّبِّكَ لَقُضِىَ بَيْنَهُمْ ۚ وَإِنَّهُمْ لَفِى شَكٍّ مِّنْهُ مُرِيبٍ ﴿١١٠﴾ وَإِنَّ كُلًّا لَّمَّا لَيُوَفِّيَنَّهُمْ رَبُّكَ أَعْمَٰلَهُمْ ۚ إِنَّهُۥ بِمَا يَعْمَلُونَ خَبِيرٌ ﴿١١١﴾

**﴿110﴾ മൂസാക്ക് നാം (വേദ) ഗ്രന്ഥം നൽകുകയുണ്ടായി; എന്നിട്ട് അതിൽ ഭിന്നാഭിപ്രായമുണ്ടായി.**

**നിന്റെ റബ്ബിൽനിന്ന് ഒരു വാക്ക് മുൻകഴിഞ്ഞിട്ടില്ലായിരുന്നുവെങ്കിൽ, അവർക്കിടയിൽ തീരുമാനമെടുക്കപ്പെടുമായിരുന്നു. അവരാകട്ടെ, ഇതിനെക്കുറിച്ച് ആശങ്കാ ജനകമായ സംശയത്തിൽ തന്നെയാണ്.**

**﴿111﴾ നിശ്ചയമായും എല്ലാവരും തന്നെ, അവർക്ക്, അവ(രവ)രുടെ കർമങ്ങൾ [കർമഫലങ്ങൾ] നിന്റെ റബ്ബ് നിറവേറ്റിക്കൊടുക്കുക തന്നെ ചെയ്യും. നിശ്ചയമായും അവൻ, അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനാകുന്നു.**

---

﴿110﴾ وَلَقَدْ آتَيْنَا നാം കൊടുത്തിട്ടുണ്ട് مُوسَى മൂസാക്ക് الْكِتَابَ (വേദ) ഗ്രന്ഥം فَاخْتُلِفَ എന്നിട്ട് ഭിന്നിക്കപ്പെട്ടു, ഭിന്നാഭിപ്രായമുണ്ടായി فِيهِ അതിൽ وَلَوْلَا ഇല്ലായിരുന്നെങ്കിൽ كَلِمَةٌ ഒരു വാക്ക്, വാക്യം سَبَقَتْ മുൻകഴിഞ്ഞു مِن رَّبِّكَ നിന്റെ റബ്ബിങ്കൽ നിന്ന് لَقُضِيَ തീരുമാനം ചെയ്യപ്പെടുകതന്നെ ചെയ്യുമായിരുന്നു بَيْنَهُمْ അവർക്കിടയിൽ وَإِنَّهُمْ നിശ്ചയമായും അവർ لَفِي شَكٍّ സംശയത്തിൽ തന്നെ مِنْهُ അതിനെപ്പറ്റി مُرِيبٍ ആശയക്കുഴപ്പത്തിലാക്കുന്ന, ആശങ്കാജനകമായ, സന്ദേഹപ്പെടുത്തുന്ന ﴿111﴾ وَإِنَّ كُلًّا നിശ്ചയമായും എല്ലാവരും لَمَّا لَيُوَفِّيَنَّهُمْ അവർക്ക് നിറവേറ്റിക്കൊടുക്കുക തന്നെ ചെയ്യും, നിറവേറ്റാതിരിക്കുകയില്ല رَبُّكَ നിന്റെ റബ്ബ് أَعْمَالَهُمْ അവരുടെ പ്രവർത്തനങ്ങളെ إِنَّهُ നിശ്ചയമായും അവൻ بِمَا يَعْمَلُونَ അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി خَبِيرٌ സൂക്ഷ്മമായറിയുന്നവനാണ്, സൂക്ഷ്മജ്ഞാനിയാണ്.

---

സാരം: ഖുർആനെ സംബന്ധിച്ചുള്ള ഈ ഭിന്നിപ്പും നിഷേധവും നടാടെ ഉണ്ടായതല്ല. മുമ്പ് മൂസാ നബി (അ)ക്ക് വേദഗ്രന്ഥം നൽകിയപ്പോൾ അതിനെ സംബന്ധിച്ചും ഇങ്ങനെ ഉണ്ടായിട്ടുണ്ട്. അതിന്നെതിരെ അവസാന നടപടി എടുക്കുവാൻ അല്ലാഹുവിന്ന് പ്രയാസമൊന്നുമില്ല. പക്ഷേ, അത് പരലോകത്ത് വെച്ചായിരിക്കുമെന്ന് അവൻ മുമ്പേ നിശ്ചയിച്ചു വെച്ചിരിക്കയാണ്. അല്ലായിരുന്നുവെങ്കിൽ അതിപ്പോൾ തന്നെ നടക്കുമായിരുന്നു. എനിയും ഇവർ ഖുർആനെപ്പറ്റി സംശയത്തിലും ആശയക്കുഴപ്പത്തിലുമായിത്തന്നെയിരിക്കുകയാണെങ്കിൽ അതിന്റെ ഫലം തികച്ചും അല്ലാഹു അവരെ അനു

ഭവപ്പെടുത്തുക തന്നെ ചെയ്യും. അവരുടെ എല്ലാ ചെയ്തികളും അവൻ കണ്ടറിഞ്ഞു കൊണ്ടിരിക്കുന്നുണ്ട്.

മേൽ വിവരിച്ച ചരിത്ര സംഭവങ്ങളെല്ലാം ഓർമപ്പെടുത്തിക്കൊണ്ട് നബിﷺക്കും സത്യ വിശ്വാസികൾക്കും അല്ലാഹു ചില ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകുന്നു:-

فَٱسْتَقِمْ كَمَآ أُمِرْتَ وَمَن تَابَ مَعَكَ وَلَا تَطْغَوْا۟ ۚ إِنَّهُۥ بِمَا تَعْمَلُونَ بَصِيرٌ ﴿١١٢﴾

**﴾112﴿ ആകയാൽ, നിന്നോട് കൽപിക്കപ്പെട്ടതുപോലെ നീയും, നിന്റെ കൂടെ പശ്ചാത്തപിച്ചു മടങ്ങിയിട്ടുള്ളവരും (നേരെ) ചൊവ്വായി നിലകൊള്ളുക. നിങ്ങൾ അതിരുവിടുകയും ചെയ്യരുത്. നിശ്ചയമായും, അവൻ [അല്ലാഹു] നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനാണ്.**

وَلَا تَرْكَنُوٓا۟ إِلَى ٱلَّذِينَ ظَلَمُوا۟ فَتَمَسَّكُمُ ٱلنَّارُ وَمَا لَكُم مِّن دُونِ ٱللَّهِ مِنْ أَوْلِيَآءَ ثُمَّ لَا تُنصَرُونَ ﴿١١٣﴾

**﴾113﴿ അക്രമം പ്രവർത്തിച്ചവരിലേക്ക് നിങ്ങൾ ചാഞ്ഞുപോകുകയും ചെയ്യരുത്; എന്നാൽ നരകം നിങ്ങളെ സ്പർശിക്കുന്നതാണ്; അല്ലാഹുവിനെ കൂടാതെ യാതൊരു രക്ഷാധികാരികളും നിങ്ങൾക്കില്ലതാനും. (എന്നിരിക്കെ) പിന്നെ, നിങ്ങൾ സഹായിക്കപ്പെടുകയില്ല.**

---

﴾112﴿ فَٱسْتَقِمْ എന്നാൽ, (ആകയാൽ) നീ ചൊവ്വിന് നിലകൊള്ളുക كَمَآ أُمِرْتَ നീ കൽപിക്കപ്പെട്ടതുപോലെ وَمَن تَابَ മടങ്ങിയ (പശ്ചാത്തപിച്ച)വരും مَعَكَ നിന്റെ കൂടെ وَلَا تَطْغَوْا നിങ്ങൾ അതിര് വിടുക (ധിക്കരിക്കുക)യും അരുത് إِنَّهُ നിശ്ചയമായും അവൻ بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി بَصِيرٌ കാണുന്ന (കണ്ടറിയുന്ന)വനാണ്. ﴾113﴿ وَلَا تَرْكَنُوا നിങ്ങൾ ചായരുത്, തുനിയരുത്, ചരിയരുത് إِلَى الَّذِينَ ظَلَمُوا അക്രമം ചെയ്തവരിലേക്ക് فَتَمَسَّكُمُ എന്നാൽ നിങ്ങളെ സ്പർശിക്കുന്നതാണ് النَّارُ നരകം, അഗ്നി وَمَا لَكُمْ നിങ്ങൾക്ക് ഇല്ലതാനും مِن دُونِ കൂടാതെ, പുറമെ اللَّهِ അല്ലാഹുവിനെ, അല്ലാഹുവിന്ന് مِنْ أَوْلِيَاءَ രക്ഷാകർത്താ(ബന്ധു- കാര്യ കർത്താ)ക്കളിൽനിന്ന് (ആരും) ثُمَّ പിന്നെ (അതിന് പുറമെ) لَا تُنصَرُونَ നിങ്ങൾ സഹായിക്കപ്പെടുകയില്ല.

---

'നിന്റെ കൂടെ പശ്ചാത്തപിച്ചു മടങ്ങിയവർ' എന്ന് പറഞ്ഞത് ശിർക്കിൽ നിന്നും ദുർമാർഗത്തിൽ നിന്നും പശ്ചാത്തപിച്ച, തൗഹീദിലേക്കും സൻമാർഗത്തിലേക്കും മടങ്ങിയ സത്യവിശ്വാസികളെ ഉദ്ദേശിച്ചാകുന്നു. അതിപ്രധാനമായ മൂന്ന് നിർദ്ദേശങ്ങൾ

അല്ലാഹു ഈ വചനം മുഖേന നൽകിയിരിക്കുന്നു.

(1) കൽപിക്കപ്പെട്ടതുപോലെ നേർക്കുനേരെ നിലകൊള്ളണം. വിശ്വാസപരമായും, ആചാരാനുഷ്ഠാനപരമായുമുള്ള എല്ലാ കാര്യങ്ങളിലും ക്വുർആൻ മൂലമോ, മറ്റുള്ള വഹ്‌യുകൾ മൂലമോ ലഭിക്കുന്ന നിയമനിർദ്ദേശങ്ങൾ ശരിക്കും പാലിക്കണമെന്ന് സാരം. സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം ക്വുർആനും നബിﷺയുടെ സുന്നത്തും മുറുകെ പിടിക്കണമെന്നും താൽപര്യമായിരിക്കും.

(2) അതിര് വിടാതിരിക്കണം. അല്ലാഹുവും അവന്റെ റസൂലും ഓരോ കാര്യത്തിലും നിശ്ചയിച്ചു തന്നിട്ടുള്ള പരിധിക്കപ്പുറം കടന്നു സ്വന്തം താൽപര്യങ്ങൾക്കോ, പരപ്രേരണകൾക്കോ വശംവദരായിപ്പോകരുതെന്ന് സാരം. മത തത്വങ്ങൾക്കും നിയമനിർദ്ദേശങ്ങൾക്കും നിരക്കാത്ത നിയമങ്ങളും, വ്യാഖ്യാനങ്ങളും, അനുകരണങ്ങളുമെല്ലാം അതിരുകവിയലിൽ ഉൾപ്പെടുന്നു.

(3) അക്രമികളിലേക്ക് ചാഞ്ഞുപോകരുത്. അവിശ്വാസികൾ, അനിസ്‌ലാമികമായ താൽപര്യങ്ങൾ വെച്ചുപുലർത്തുന്നവർ, അനാചാര ദുരാചാരങ്ങളിൽ മുഴുകിയവർ എന്നിങ്ങിനെയുള്ളവരുമായി അനുഭാവവും, അനുനയവും സ്വീകരിക്കരുതെന്ന് സാരം. ഇങ്ങനെ ചെയ്യുന്നപക്ഷം അതിന്റെ ഫലം രക്ഷയില്ലാത്ത നരകശിക്ഷയാണെന്നും, ആ അക്രമികളാരും തന്നെ നിങ്ങളെ രക്ഷിക്കുവാനുണ്ടാകുകയില്ലെന്നും അല്ലാഹു പ്രത്യേകം താക്കീതും ചെയ്തിരിക്കുന്നു.

ഈ മൂന്ന് മൗലിക നിർദ്ദേശങ്ങൾക്കുശേഷം, അനുഷ്ഠാനപരമായി സത്യവിശ്വാസികൾ സദാ മനസ്സിരുത്തേണ്ടുന്ന ചില പ്രധാന വിഷയങ്ങൾ ഓർമിപ്പിക്കുന്നു:-

وَأَقِمِ ٱلصَّلَوٰةَ طَرَفَيِ ٱلنَّهَارِ وَزُلَفًا مِّنَ ٱلَّيۡلِۚ

**《114》 പകലിന്റെ രണ്ട് വക്കിലും, രാത്രിയിൽ നിന്ന് (പകലിനോട്) അടുത്ത വേളകളിലും നീ നമസ്കാരം നിലനിർത്തുകയും ചെയ്യുക.**

إِنَّ ٱلۡحَسَنَٰتِ يُذۡهِبۡنَ ٱلسَّيِّـَٔاتِۚ ذَٰلِكَ ذِكۡرَىٰ لِلذَّٰكِرِينَ ﴿١١٤﴾

**നിശ്ചയമായും, നന്മകൾ തിന്മകളെ പോക്കി [അകറ്റി]ക്കളയുന്നതാണ്. ഇത്, ഓർമിക്കുന്നവർക്ക് (ഓർമിക്കുവാൻ) വേണ്ടിയുള്ള ഒരു ഉപദേശമാകുന്നു.**

---

《114》 وَأَقِمِ നീ നിലനിറുത്തുകയും ചെയ്യുക الصَّلَاةَ നമസ്കാരം طَرَفَيِ രണ്ട് തലപ്പത്ത്, ഓരത്ത്, വക്കത്ത്, അറ്റത്ത് النَّهَارِ പകലിന്റെ وَزُلَفًا അടുത്ത സമയങ്ങളിലും مِنَ اللَّيْلِ രാത്രിയിൽ നിന്ന്, إِنَّ الْحَسَنَاتِ നിശ്ചയമായും നന്മകൾ يُذْهِبْنَ അവ പോക്കി (നീക്കി)ക്കളയുന്നു السَّيِّئَاتِ തിന്മകളെ ذَٰلِكَ അത് (ഇത്) ذِكْرَى ഉപദേശമാണ്, സ്മരണയാണ് لِلذَّاكِرِينَ ഓർമിക്കുന്ന (സ്മരിക്കുന്ന)വർക്ക്.

وَٱصْبِرْ فَإِنَّ ٱللَّهَ لَا يُضِيعُ أَجْرَ ٱلْمُحْسِنِينَ ﴿١١٥﴾

**《115》 ക്ഷമിക്കുകയും ചെയ്തുകൊള്ളുക. (കാരണം) നിശ്ചയമായും, സൽഗുണം ചെയ്യുന്നവരുടെ പ്രതിഫലത്തെ അല്ലാഹു പാഴാക്കുകയില്ല.**

《115》 وَاصْبِرْ ക്ഷമിക്കുകയും ചെയ്യുക فَإِنَّ اللَّهَ എന്നാൽ (കാരണം) നിശ്ചയമായും അല്ലാഹു لَا يُضِيعُ അവൻ പാഴാക്കുക (വെറുതെയാക്കുക)യില്ല أَجْرَ പ്രതിഫലത്തെ الْمُحْسِنِينَ നന്മ (പുണ്യം- സൽഗുണം- സുകൃതം) ചെയ്യുന്നവരുടെ.

മാനസികവും, വാചികവും, ശാരീരികവുമായ വിനയാർപ്പണങ്ങൾ അടങ്ങിയതും, അനുഷ്ഠാന കർമങ്ങളിൽ അതിപ്രധാനമായതുമായ ഒരു ആരാധനാ കർമമത്രെ നമസ്കാരം. ചില പ്രത്യേക കാരണങ്ങളെ മുൻനിറുത്തി ചുരുക്കം ചില സന്ദർഭങ്ങളിലും, സ്ഥലങ്ങളിലും അത് നിർവഹിക്കപ്പെട്ടുകൂടാ എന്ന് ഹദീഥുകളിൽ വിലക്കപ്പെട്ടിരിക്കുന്നതുകൊണ്ട് അവയല്ലാത്ത ഏതവസരങ്ങളിലും മനുഷ്യന് ചെയ്യാനുള്ള ഏറ്റവും മഹത്തായൊരു പുണ്യകർമമത്രെ നമസ്കാരം. അഞ്ചുനേരത്തെ നമസ്കാരം മാത്രമേ നിർബന്ധമായി നിയമിക്കപ്പെട്ടിട്ടുള്ളുവെന്ന് മാത്രം. നമസ്കാര കർമത്തിന് കൂടുതൽ ഉപയുക്തവും അനുയോജ്യവുമായ സമയം, രാവിലെയും വൈകുന്നേരവും, രാത്രിയിലെ ഏതാനും സമയവുമാണെന്ന് ഇവിടെയെന്നപോലെ, (17: 78; 20: 130; 50: 39, 40; 76: 25, 26 മുതലായവ) വേറെ പല സ്ഥലങ്ങളിലും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഓരോ സ്ഥലത്തും ഉപയോഗിച്ച വാക്കുകളിൽ കുറെയൊക്കെ വ്യത്യാസം കാണുമെങ്കിലും പ്രകൃതിപരമായ മാറ്റങ്ങൾ, മനുഷ്യന്റെ ചുറ്റുപാടുകളിലും, ജീവിതക്രമങ്ങളിലും മറ്റുമുണ്ടാകുന്ന മാറ്റങ്ങൾ എന്നിങ്ങനെ പലതും പരിഗണിക്കപ്പെട്ടുകൊണ്ടാണ് ആ സമയങ്ങൾക്ക് അല്ലാഹു പ്രത്യേകത കൽപിച്ചിരിക്കുന്നതെന്ന് അൽപം ചിന്തിച്ചാൽ ആർക്കും മനസ്സിലാക്കാം. (ഇത് സംബന്ധിച്ച് താഴെ വരുന്ന സൂറത്തുകളിൽ ചിലതെല്ലാം വിവരിക്കുന്നുണ്ട്)

നിലവിലുള്ള അഞ്ച് നിർബന്ധ നമസ്കാരങ്ങളുടെ നിയമപരമായ സമയനിർണയമല്ല ഈ വചനങ്ങളുടെ ഉദ്ദേശ്യം. എങ്കിലും അതിനാസ്പദമായ ഒരടിസ്ഥാനം ഈ വചനങ്ങളിൽ അടങ്ങിയിരിക്കുന്നുതാനും. പകലിന്റെ തുടക്കം ഇസ്‌ലാമിക ദൃഷ്ട്യാ പ്രഭാതം മുതൽക്കാണുള്ളത്. ഉച്ചവരെയുള്ള സമയം 'രാവിലെ'യിലും, ഉച്ചമുതൽ സന്ധ്യവരെയുള്ള സമയം 'വൈകുന്നേര'ത്തിലും ഉൾപ്പെടുന്നു. അപ്പോൾ, സ്വുബ്ഹ്നമസ്കാരം പകലിന്റെ ആദ്യത്തിലും, അസ്ർ നമസ്കാരം അതിന്റെ അന്ത്യത്തിലുമാണുള്ളത്. മഗ്‌രിബും, ഇശാഉമാകട്ടെ, പകലിനോടടുത്ത് നിൽക്കുന്ന രാത്രിവേളയിലും. ദ്വുഹ്‌റിന്റെ സമയം ഉച്ചക്കുശേഷമായതുകൊണ്ട് അത് വൈകുന്നേരത്തിൽ ഉൾപ്പെടുത്താം. സൂറത്ത്- റൂമിലെ ആയത്തിൽ, രാവിലെയും, വൈകുന്നേരവും, സായാഹ്നത്തിലും, മദ്ധ്യഹ്നത്തിലും എന്ന് കൂടി പറഞ്ഞിട്ടുള്ളതും സ്മരണീയമാകുന്നു. (റൂം: 17, 18)

ക്ഷമയെക്കുറിച്ചുള്ള കൽപന ഏതെങ്കിലും ഒരു പ്രത്യേക വിഷയത്തിലുള്ള ക്ഷമയെ മാത്രം ഉദ്ദേശിച്ചുകൊണ്ടുള്ളതല്ല. വിശാലാർത്ഥത്തിലുള്ള ഒരു പൊതുകൽപനയാണത്. അല്ലാഹുവിന്റെ നിയമനിർദ്ദേശങ്ങളും, വിധിവിലക്കുകളും പാലിക്കുന്നതിൽ അനുഭ

വപ്പെടുന്ന എല്ലാ വിഷമങ്ങളിലും, ശത്രുക്കൾമൂലമോ, മറ്റുതരത്തിലുള്ള കാരണങ്ങളാലോ ഉണ്ടായിത്തീരുന്ന എല്ലാ കഷ്ടനഷ്ടങ്ങളിലും ക്ഷമ കൈക്കൊള്ളേണ്ടതുണ്ട്.

إِنَّ الْحَسَنَاتِ.... (നിശ്ചയമായും നന്മകൾ തിന്മകളെ പോക്കിക്കളയുന്നു) എന്ന വാക്യം വളരെ ശ്രദ്ധിക്കപ്പെടേണ്ടുന്ന ഒരു തത്വമാകുന്നു. നമസ്കാരം നിലനിറുത്തുവാൻ കൽപിച്ചതിനെത്തുടർന്നാണ് ഈ തത്വം അല്ലാഹു ഓർമിപ്പിച്ചിരിക്കുന്നത്. അപ്പോൾ, പുണ്യകർമങ്ങൾ പൊതുവിലും, നമസ്കാരം പ്രത്യേകിച്ചും തിന്മകളെ അകറ്റിക്കളയുമെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാം. മനുഷ്യന്റെ പക്കൽ പാപവും പാകപ്പിഴവും വന്നുകൊണ്ടിരിക്കുമെന്ന് അല്ലാഹുവിനറിയാമല്ലോ. എന്നാൽ തെറ്റുകുറ്റങ്ങൾ ചെയ്തുപോയത് കൊണ്ട് നിരാശപ്പെടേണ്ടതില്ല; കഴിയുന്നത്രെ നന്മകൾ ചെയ്തുകൊണ്ടിരുന്നാൽ ആ തിന്മകളുടെ കുറ്റം നീങ്ങിപ്പോകും: അല്ലാഹു അത് പൊറുത്തുതരും എന്നാണ് അല്ലാഹു ഉപദേശിക്കുന്നത്. നബിﷺ അരുളിച്ചെയ്തിട്ടുള്ള ചില ഹദീഥുകൾ ഇവിടെ ഓർമിക്കുന്നത് അവസരോചിതമായിരിക്കും:-

1. 'നീ എവിടെയായിരുന്നാലും അല്ലാഹുവിനെ സൂക്ഷിച്ചുകൊള്ളുക. തിന്മയെത്തുടർന്ന് നന്മചെയ്യുകയും ചെയ്യുക. എന്നാൽ, അത് അതിനെ മായിച്ചുകളയും. ജനങ്ങളോട് നല്ല സ്വഭാവത്തിൽ പെരുമാറുകയും ചെയ്യുക.' (അ.)

2. 'അഞ്ചു നമസ്കാരങ്ങൾ, ഒരു ജുമുഅഃ അടുത്ത ജുമുഅഃ വരെ, ഒരു റമദാൻ അടുത്ത റമദാൻ വരെ, ഇവയെല്ലാം അതിനിടയിലുള്ള പാപങ്ങളെ പൊറുപ്പിക്കുന്നവയാകുന്നു. മഹാപാപങ്ങൾ ഉപേക്ഷിക്കുന്നപക്ഷം.' (മു.)

3. 'ഇബ്നു മസ്ഊദ് (റ) പറയുന്നു: ഒരാൾ ഒരു (അന്യ) സ്ത്രീയെ ചുംബിച്ചു. അയാൾ നബിﷺയുടെ അടുക്കൽ വന്ന് ആ വിവരം അറിയിച്ചു. അപ്പോൾ, ....وَأَقِمِ الصَّلَاةَ എന്നുള്ള (ഈ) വചനം അവതരിച്ചു. ആ പുരുഷൻ ചോദിച്ചു: 'അല്ലാഹുവിന്റെ റസൂലേ, ഇത് എനിക്ക് (മാത്രമു)ള്ളതാണോ?' നബിﷺ പറഞ്ഞു: 'എന്റെ സമുദായത്തിന് മുഴുവനുമുള്ളതാണ്.' (ബു; മു; അ; തി; ന; ജ.)

4. അൽപം ദീർഘമായ ഒരു നബി വചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു. 'നിശ്ചയമായും, തിന്മയായതിനെ തിന്മയായതുകൊണ്ട് അല്ലാഹു മായിച്ചു കളയുകയില്ല. എങ്കിലും തിന്മയെ നന്മകൊണ്ട് അവൻ മായിക്കും. ദുഷിച്ചത് ദുഷിച്ചതിനെ മായിക്കുകയില്ല.' (അ.)

5. റസൂൽﷺ ചെയ്തുവന്നിരുന്നതുപോലെ വുദ്വൂ ചെയ്തു കാണിച്ചശേഷം ഉഥ്മാൻ (റ) ഇപ്രകാരം പറയുകയുണ്ടായി: റസൂൽﷺ ഇപ്രകാരം വുദ്വൂ ചെയ്തുകൊണ്ട് ഇങ്ങനെ പറഞ്ഞിരിക്കുന്നു; ഞാൻ ഈ ചെയ്തപ്രകാരം വുദ്വൂ ചെയ്ത് ആരെങ്കിലും തന്റെ സ്വന്തത്തോട് ഒന്നും സംസാരിക്കാതെ (ഏകാഗ്രതയോടെ) രണ്ട് റക്അത്ത് (സുന്നത്ത്) നമസ്കരിക്കുന്ന പക്ഷം മുൻ ചെയ്ത പാപങ്ങൾ പൊറുക്കപ്പെടുന്നതാണ്.' (ബു; മു)

നന്മകൾ മൂലം തിന്മകൾ പൊറുക്കപ്പെടുമെന്ന് പറഞ്ഞത് മഹാപാപങ്ങളല്ലാത്ത തിൻമകളെ ഉദ്ദേശിച്ചാണെന്ന് മേൽ ഉദ്ധരിച്ച ഹദീഥുകളിൽ നിന്ന് വ്യക്തമാണ്. അത് കൊണ്ടാണ്, ചെറുപാപങ്ങൾ മാത്രമാണ് സൽക്കർമങ്ങൾ മൂലം പൊറുക്കപ്പെടുകയെന്നും, വലിയ പാപങ്ങളിൽ പ്രത്യേകം പശ്ചാത്താപം (തൗബഃ) തന്നെ വേണമെന്നും പല മഹാൻമാരും പറഞ്ഞു കാണുന്നതും.

فَلَوۡلَا كَانَ مِنَ ٱلۡقُرُونِ مِن قَبۡلِكُمۡ أُوْلُواْ بَقِيَّةٖ يَنۡهَوۡنَ عَنِ ٱلۡفَسَادِ فِي ٱلۡأَرۡضِ إِلَّا قَلِيلٗا مِّمَّنۡ أَنجَيۡنَا مِنۡهُمۡۗ وَٱتَّبَعَ ٱلَّذِينَ ظَلَمُواْ مَآ أُتۡرِفُواْ فِيهِ وَكَانُواْ مُجۡرِمِينَ ﴿١١٦﴾

**﴾116﴿ എന്നാൽ, നിങ്ങൾക്ക് മുമ്പുള്ള (ആ) തലമുറകളിൽ നിന്നും എന്തുകൊണ്ടുണ്ടായില്ല? ഭൂമിയിൽ കുഴപ്പം (ഉണ്ടാക്കുന്നതിനെ) സംബന്ധിച്ച് (ജനങ്ങളെ) വിരോധിക്കുന്ന (നല്ല) പാരമ്പര്യമുള്ളവർ! (അതെ) അവരിൽനിന്ന് നാം രക്ഷപ്പെടുത്തിയവരിൽപെട്ട അൽപം ആളുകളല്ലാതെ. അക്രമം പ്രവർത്തിച്ചവർ, യാതൊന്നിൽ തങ്ങൾക്ക് സുഖലോലുപത നൽകപ്പെട്ടുവോ അതിനെ പിൻപറ്റുകയും ചെയ്തു; അവർ കുറ്റവാളികളുമായിരുന്നു.**

وَمَا كَانَ رَبُّكَ لِيُهۡلِكَ ٱلۡقُرَىٰ بِظُلۡمٖ وَأَهۡلُهَا مُصۡلِحُونَ ﴿١١٧﴾

**﴾117﴿ വല്ല അക്രമവും നിമിത്തം നിന്റെ റബ്ബ് രാജ്യങ്ങളെ നശിപ്പിക്കുകയുണ്ടാവില്ല, അവയിലെ ആൾക്കാർ നല്ലത് പ്രവർത്തിക്കുന്നവരായിരിക്കെ.**

---

﴾116﴿ فَلَوْلَا كَانَ എന്നാൽ (അപ്പോൾ) എന്തുകൊണ്ടുണ്ടായില്ല, ഉണ്ടായിരുന്നുകൂടേ مِنَ الْقُرُونِ തലമുറകളിൽ നിന്നും مِن قَبْلِكُمْ നിങ്ങളുടെ മുമ്പുള്ള أُولُو بَقِيَّةٍ അവശിഷ്ടമുള്ള (പാരമ്പര്യമുള്ള)വർ (നല്ലവർ) يَنْهَوْنَ വിരോധിക്കുന്ന عَنِ الْفَسَادِ കുഴപ്പത്തെപ്പറ്റി, നാശത്തെ സംബന്ധിച്ച് فِي الْأَرْضِ ഭൂമിയിൽ إِلَّا قَلِيلًا അൽപം ആളുകളൊഴികെ مِمَّنْ أَنْجَيْنَا നാം രക്ഷപ്പെടുത്തിയവരിൽ പെട്ട مِنْهُمْ അവരിൽ നിന്ന് وَاتَّبَعَ പിൻപറ്റുകയും ചെയ്തു الَّذِينَ ظَلَمُوا അക്രമം പ്രവർത്തിച്ചവർ مَا യാതൊന്നിനെ أُتْرِفُوا അവർക്ക് സുഖലോലുപത (ആഡംബരത്വം) നൽകപ്പെട്ടു فِيهِ അതിൽ وَكَانُوا അവരായിരുന്നുതാനും مُجْرِمِينَ കുറ്റവാളികൾ, മഹാപാപികൾ. ﴾117﴿ وَمَا كَانَ ആകുകയില്ല, ഉണ്ടാവില്ല رَبُّكَ നിന്റെ റബ്ബ് لِيُهْلِكَ നശിപ്പിക്കുവാൻ, നശിപ്പിക്കുക الْقُرَى രാജ്യങ്ങളെ بِظُلْمٍ വല്ല അക്രമവും നിമിത്തം, അക്രമമായിട്ട് وَأَهْلُهَا അവയിലെ ആൾക്കാരാകട്ടെ, ആൾക്കാരായിരിക്കെ مُصْلِحُونَ നന്മ പ്രവർത്തിക്കുന്ന (നല്ലതു ചെയ്യുന്ന) വരാണ്.

---

മുമ്പ് വിവരിച്ച പ്രകാരം പല രാജ്യങ്ങളിലെയും ജനങ്ങളെ നശിപ്പിക്കുമാറുള്ള പൊതുശിക്ഷകൾ ബാധിക്കുവാനുള്ള കാരണം ചൂണ്ടിക്കാട്ടുകയാണ്. സാരം ഇങ്ങനെ മനസ്സിലാക്കാം: ശിക്ഷക്ക് വിധേയരായ ആ തലമുറകളൊക്കെ നാട്ടിൽ കുഴപ്പവും അക്രമവും ഉണ്ടാകുന്നത് തടയുമാറുള്ള നല്ല പാരമ്പര്യം- അഥവാ അതിനുള്ള വിവേകബുദ്ധിയും

തന്റേടവും- ഉള്ളവരായിരുന്നില്ല. അതാണവരൊക്കെ നാശത്തിന് വിധേയരാകുവാൻ കാരണം. വളരെ കുറഞ്ഞ ആളുകൾ അങ്ങനെയുള്ളവർ ഉണ്ടായിരുന്നത് ശരിയാണ്. ഓരോ ജനതയും നശിപ്പിക്കപ്പെടുമ്പോൾ, പ്രവാചകൻമാരൊന്നിച്ച് രക്ഷപ്പെടുത്തപ്പെട്ടിട്ടുള്ള ചുരുക്കം ചില സത്യവിശ്വാസികളായിരുന്നു അത്. അവർ എണ്ണത്തിലെന്നപോലെ ശക്തിയിലും സ്വാധീനത്തിലും ക്ഷയിച്ചവരായിരിക്കുമല്ലോ. നേരെമറിച്ച് അക്രമത്തിന്റെയും കുഴപ്പത്തിന്റെയും ആൾക്കാരാകട്ടെ, ബഹുഭൂരിപക്ഷമുള്ളവരും, പ്രതാപവും ശക്തിയുമുള്ളവരുമായിരിക്കും. അവർ തങ്ങളുടെ സുഖാഡംബരങ്ങളിലും, ക്ഷേമൈശ്വര്യങ്ങളിലും ലയിച്ചുപോയിരിക്കയും ചെയ്യും. അങ്ങനെ, നാട്ടിൽ നന്മയും നെറിയും വരുത്തുന്നതിന് പകരം തിന്മയും അക്രമവുമായിരിക്കും അവർ പരത്തുക. ഇങ്ങനെയാണവർ ശിക്ഷക്ക് പാത്രമായിത്തീരുന്നത്. ഇതാണ് ആദ്യത്തെ വചനത്തിലടങ്ങിയ ആശയം.

രണ്ടാമത്തെ വചനത്തിന്റെ സാരം ഇപ്രകാരമാണ്: രാജ്യക്കാർ പൊതുവെ നന്മയും നെറിയും പാലിക്കുന്നവരായിരിക്കുമ്പോൾ അവരിൽ നിന്ന് വല്ല അക്രമവും- ശിർക്കോ മറ്റോ- ഉണ്ടായാൽ തന്നെയും അല്ലാഹു രാജ്യക്കാരെ ഒന്നാകെ നശിപ്പിക്കുകയില്ല. രാജ്യക്കാർ കുഴപ്പത്തിലും അക്രമങ്ങളിലും അതിരുകവിയുമ്പോഴല്ലാതെ അവരെ ശിക്ഷിക്കുന്നത് അല്ലാഹുവിന്റെ നടപടിച്ചട്ടങ്ങളിൽപെട്ടതുമല്ല.

وَلَوْ شَآءَ رَبُّكَ لَجَعَلَ ٱلنَّاسَ أُمَّةً وَٰحِدَةً ۖ وَلَا يَزَالُونَ مُخْتَلِفِينَ ﴿١١٨﴾

**﴿118﴾ നിന്റെ റബ്ബ് ഉദ്ദേശിച്ചിരുന്നെങ്കിൽ, മനുഷ്യരെ അവൻ ഒരേ സമുദായമാക്കുക തന്നെ ചെയ്തിരുന്നു. അവർ ഭിന്നാഭിപ്രായക്കാരായിക്കൊണ്ടേയിരിക്കുന്നതാണ്;**

إِلَّا مَن رَّحِمَ رَبُّكَ ۚ وَلِذَٰلِكَ خَلَقَهُمْ ۗ وَتَمَّتْ كَلِمَةُ رَبِّكَ لَأَمْلَأَنَّ جَهَنَّمَ مِنَ ٱلْجِنَّةِ وَٱلنَّاسِ أَجْمَعِينَ ﴿١١٩﴾

**﴿119﴾ -നിന്റെ റബ്ബ് കരുണ ചെയ്തവരൊഴികെ. [അവർ ഭിന്നിക്കുകയില്ല] അതിനുവേണ്ടിയാണ് അവരെ അവൻ സൃഷ്ടിച്ചതും. നിന്റെ റബ്ബിന്റെ വാക്ക് പൂർത്തിയാകുകയും ചെയ്തിരിക്കുന്നു: 'ജിന്നുകളിൽ നിന്നും, മനുഷ്യരിൽ നിന്നുമെല്ലാം (തന്നെ) 'ജഹന്നമി' നെ [നരകത്തെ] നിശ്ചയമായും നാം നിറക്കുന്നതാണ്' എന്ന്!**

---

﴿118﴾ وَلَوْشَاءَ ഉദ്ദേശിച്ചിരുന്നെങ്കിൽ رَبُّكَ നിന്റെ റബ്ബ് لَجَعَلَ അവൻ ആക്കുകതന്നെ ചെയ്തിരുന്നു النَّاسَ മനുഷ്യരെ أُمَّةً ഒരു സമുദായം وَاحِدَةً ഒരേ, ഏക وَلَا يَزَالُونَ അവർ ആയിക്കൊണ്ടേയിരിക്കയും ചെയ്യും, (വിട്ടുമാറാതെയുമിരിക്കുന്നു) مُخْتَلِفِينَ ഭിന്നാഭിപ്രായക്കാരായിക്കൊണ്ട്, വ്യത്യസ്തരായിട്ട്, ഭിന്നിച്ചവരായി. ﴿119﴾ إِلَّا مَنْ رَحِمَ കരുണ ചെയ്തവരൊഴികെ رَبُّكَ നിന്റെ റബ്ബ് وَلِذَٰلِكَ അതിനുവേണ്ടി (തന്നെ), അതിനായിട്ടു

മാണ് خَلَقَهُمْ അവൻ അവരെ സൃഷ്ടിച്ചു, സൃഷ്ടിച്ചത് وَتَمَّتْ പൂർത്തിയാകുകയും ചെയ്തിരിക്കുന്നു كَلِمَةُ رَبِّكَ നിന്റെ റബ്ബിന്റെ വാക്ക് (വാക്യം) لَأَمْلَأَنَّ നിശ്ചയമായും ഞാൻ നിറക്കും جَهَنَّمَ ജഹന്നമിനെ (നരകത്തെ) مِنَ الْجِنَّةِ ജിന്നുകളിൽ നിന്നും, ജിന്നുകളാലും وَالنَّاسِ മനുഷ്യരിൽ നിന്നും, മനുഷ്യരാലും أَجْمَعِينَ എല്ലാം.

---

ഈ വചനങ്ങളിലടങ്ങിയ ആശയങ്ങൾ ഇങ്ങനെ മനസ്സിലാക്കാം: (1) മനുഷ്യവർഗം മുഴുവനും എല്ലാ കാലത്തും ഒരേ വിശ്വാസാദർശങ്ങളും നടപടിക്രമങ്ങളും സ്വീകരിച്ചു വരുന്ന ഒരേ സമുദായമായിരിക്കുവാനാണ് അല്ലാഹു ഉദ്ദേശിച്ചിരുന്നതെങ്കിൽ, അതങ്ങിനെത്തന്നെ ആകുമായിരുന്നു. പക്ഷേ, അങ്ങനെ അവൻ ഉദ്ദേശിച്ചിട്ടില്ല. അതുകൊണ്ടാണവർ പല തരക്കാരും വിഭാഗക്കാരുമായിത്തീർന്നത്. أُمَّةً وَاحِدَةً (ഒരേ സമുദായം) എന്നത് കൊണ്ട് ഇവിടെ വിവക്ഷ സൻമാർഗത്തിൽ നിലകൊള്ളുന്ന സമുദായം (أمة هداية) എന്നായിരിക്കുവാനാണ് കൂടുതൽ സാധ്യത. കാരണം, 'നിന്റെ റബ്ബ് ഉദ്ദേശിച്ചിരുന്നുവെങ്കിൽ ഭൂമിയിലുള്ളവർ മുഴുവനും വിശ്വസിക്കുമായിരുന്നു.' (യൂനുസ് 99) എന്നും, നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ എല്ലാ ഓരോ ദേഹത്തിനും– അഥവാ ആൾക്കും– അതിന്റെ നേർമാർഗം നാം നൽകുമായിരുന്നു' (സജദഃ 13) എന്നും ' അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ അവൻ അവരെ– മനുഷ്യരെ– നേർമാർഗത്തിൽ ഒരുമിച്ചുകൂട്ടുമായിരുന്നു. ' (അൻആം 35, 149) എന്നും അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. ചില വ്യാഖ്യാതാക്കൾ ഇതിന് വിവക്ഷ നൽകുന്നത് ദുർമാർഗത്തിൽ സ്ഥിതിചെയ്യുന്ന സമുദായം (أمة ضلالة) എന്നത്രെ. ഇവർക്കും ചില ന്യായങ്ങൾ ഇല്ലാതില്ല. രണ്ടായാലും അല്ലാഹു അങ്ങനെ ഉദ്ദേശിച്ചിട്ടില്ലെന്നും, മനുഷ്യർ ഈ രണ്ടിൽ ഏതെങ്കിലും ഒരർത്ഥത്തിലുള്ള ഏക സമുദായമല്ലെന്നും തീർച്ചതന്നെ. (സൂഃ ശൂറാ 8 ന്റെ വ്യാഖ്യാനത്തിൽ ഇത് സംബന്ധിച്ച് വിവരിച്ചത് നോക്കുക) ഏതായാലും– ചില ആളുകൾ പറയുന്നത് പോലെ– അല്ലാഹു ഉദ്ദേശിച്ചെങ്കിൽ നിങ്ങളെ പക്ഷിമൃഗാദികളെപ്പോലെ ഒരേ പ്രകൃതിജീവിതം നയിക്കുന്നവരാക്കുമായിരുന്നുവെന്നല്ല അല്ലാഹു പറഞ്ഞതിന്റെ താൽപര്യം. മനുഷ്യൻ ഒരേ സമുദായമല്ലെങ്കിൽ, പിന്നെ അവരുടെ സ്ഥിതിയെന്താണ്? അതാണ് അടുത്ത വാക്യത്തിലുള്ളത്.

(2) മനുഷ്യർ ഭിന്നാഭിപ്രായക്കാരായിക്കൊണ്ടിരിക്കുകയാണ്. അഥവാ, ഭിന്നമായ വിശ്വാസാദർശങ്ങളും, ആചാര നടപടികളും സ്വീകരിച്ചുകൊണ്ട് പല മതക്കാരും സമുദായക്കാരുമായിക്കൊണ്ടിരിക്കുന്നു. ഈ ഭിന്നിപ്പ് മനുഷ്യാരംഭം തൊട്ടുതന്നെ ഉണ്ടായതല്ല. തുടക്കത്തിൽ എല്ലാവരും ഒരേ സമുദായക്കാരായിത്തന്നെ ഇരുന്നിരുന്നു. 2: 213 ലും, 10: 19 ലും കാണാവുന്നതുപോലെ, പിന്നീട് കാലക്രമത്തിൽ ഭിന്നസമുദായങ്ങളായി മാറുകയാണുണ്ടായത്. സത്യത്തിന്റെ മാർഗം ഒന്നുമാത്രവും, അസത്യത്തിന്റെ മാർഗങ്ങൾ പലതുമാകക്കൊണ്ട് ഈ ഭിന്നകക്ഷികളിൽ ഒന്നുമാത്രം ശരിയായ കക്ഷിയും മറ്റുള്ളതെല്ലാം തെറ്റായ കക്ഷിയും ആയിരിക്കുവാനേ നിവൃത്തിയുള്ളൂ. അതെ, അല്ലാഹുവിന്റെ പ്രവാചകൻമാരും ദിവ്യദൗത്യങ്ങളും മുഖേന അല്ലാഹു അതതുകാലങ്ങളിൽ മനുഷ്യർക്ക് നൽകുന്ന മാർഗം ഏതോ അത് സ്വീകരിച്ചവർ മാത്രമായിരിക്കും നേർമാർഗത്തിന്റെ ഏകകക്ഷി. അതിനെതിരെ ഭിന്നിച്ചവരെല്ലാം പിഴച്ച കക്ഷികളും. 'വേദക്കാർ എഴുപത്തിരണ്ട് കക്ഷികളായി പിരിഞ്ഞു. എന്റെ സമുദായം എഴുപത്തിമൂന്ന് കക്ഷികളായി പിരിയും; അവരിൽ ഒന്നുമാത്രമായിരിക്കും രക്ഷപ്പെട്ട കക്ഷി; ഞാനും എന്റെ സ്വഹാബികളും സ്വീകരിച്ച മാർഗം സ്വീകരിക്കുന്നവരാണ് അവർ' എന്ന് ഹദീഥുകളിൽ വന്നിട്ടുള്ളതും

ആ ഏകകക്ഷിയെയാണ് ചൂണ്ടിക്കാട്ടുന്നത്. ഇതേ കക്ഷിയെ ഉദ്ദേശിച്ചുതന്നെയാണ് **الا من رحم ربك**(നിന്റെ റബ്ബ് കരുണ ചെയ്തവരൊഴികെ) എന്ന് അല്ലാഹു പറയുന്നതും.

(3) അല്ലാഹു കരുണചെയ്തവരൊഴിച്ചു മറ്റുള്ളവരെല്ലാം ഭിന്നിച്ചുകൊണ്ടിരിക്കുന്ന വരാണെന്ന് പറഞ്ഞശേഷം, അതിനുവേണ്ടിയാണ് അവരെ സൃഷ്ടിച്ചിരിക്കുന്നതും (**ولذلك خلقهم**) എന്ന് പറഞ്ഞിരിക്കുന്നു. ഇതിൽ 'അതിന്നുവേണ്ടി' (**لذلك**) എന്ന സൂച നാനാമം ഏതിനെ ഉദ്ദേശിച്ചതാണെന്നുള്ളതിൽ ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ വ്യത്യസ്തമായ അഭിപ്രായങ്ങളുള്ളതുകൊണ്ട് ആ വാക്യം രണ്ടുമൂന്ന് പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെടുന്നു. അല്ലാഹുവിന്റെ കാരുണ്യത്തിന് വേണ്ടിയാണ് അവരെ സൃഷ്ടി ച്ചിരിക്കുന്നത്. എങ്കിലും അധികമാളുകളും ഭിന്നിപ്പ് നിമിത്തം കാരുണ്യത്തിനർഹരല്ലാ താവുകയാണുണ്ടായത് എന്നാണ് ഒരു വ്യാഖ്യാനം. മുജാഹിദ്, ദ്വഹ്ഹാക്, ക്വത്താദഃ (റ) മുതലായവരുടെ വ്യാഖ്യാനമാണിത്. 'എന്നെ ആരാധിക്കുവാൻ വേണ്ടിയല്ലാതെ ജിന്നുകളെയും മനുഷ്യരെയും ഞാൻ സൃഷ്ടിച്ചിട്ടില്ല'(**وما خلقت الجن والانس الا ليعبدون**) എന്ന് അല്ലാഹു പറഞ്ഞിരിക്കുന്നുവല്ലോ. എന്നിട്ട് പലരും അവനെ ആരാധിക്കുന്നില്ല. പലരും അവനോടൊപ്പം മറ്റു ചിലതിനെയും ആരാധിക്കുന്നു. അതുപോലെയുള്ള ഒരു വാക്യമാണിതും എന്നാണവർ പറയുന്നത്. ഭിന്നിപ്പിനും കാരുണ്യത്തിനും വേണ്ടി– അഥവാ ഭിന്നിക്കാതെ കാരുണ്യത്തിനർഹമായിത്തീരുകയും, ഭിന്നിച്ച് കാരുണ്യത്തിനർഹ രല്ലാതായിത്തീരുകയും ചെയ്യുന്ന രണ്ടുതരക്കാർ ഉണ്ടായിത്തീരുവാൻ വേണ്ടി– യാണ് മനുഷ്യരെ സൃഷ്ടിച്ചിരിക്കുന്നത് എന്നത്രെ രണ്ടാമത്തെ വ്യാഖ്യാനം. ഇബ്നുജരീർ (റ) മുതലായ ചിലർ ഈ വ്യാഖ്യാനത്തിനാണ് മുൻഗണന നൽകിയിരിക്കുന്നത്. സ്വർഗാവ കാശികളായ സൻമാർഗികളും, നരകാവകാശികളായ ദുർമാർഗികളും ഉണ്ടാകുമെന്ന് അല്ലാഹുവിന് മുമ്പേ അറിയാവുന്നതും അതവന്റെ മുന്നേയുള്ള വിധി നിശ്ചയങ്ങളിൽ പെട്ടതുമാണല്ലോ എന്നുള്ളതാണ് ഇതിനാധാരം.

കൂടുതൽ വ്യക്തമായി തോന്നുന്നതും, അധിക വ്യാഖ്യാതാക്കളും സ്വീകരിച്ചു വരു ന്നതുമായ മൂന്നാമത്തെ അഭിപ്രായം ഭിന്നാഭിപ്രായത്തിനുവേണ്ടി മനുഷ്യരെ സൃഷ്ടി ച്ചിരിക്കുന്നുവെന്നാകുന്നു. മനുഷ്യരെ സൃഷ്ടിച്ചതിന്റെ ലക്ഷ്യവും യുക്തിയും ഭിന്നിപ്പാ ണെന്നല്ല ഇതിന്റെ അർത്ഥം. മനുഷ്യരുടെ കലാശം ഭിന്നിപ്പിലാണ് എത്തിച്ചേരുന്നത് എന്നത്രെ. അഥവാ ഒരാൾ ഒരു വഴിക്കുപോകുമ്പോൾ വഴിമദ്ധ്യെയുള്ള ഒരു കിണറ്റിൽ വീണ് മരണപ്പെട്ടാൽ, 'അവൻ മരിക്കുവാനാണ് ആ വഴിക്കുപോയത്' എന്ന് പറയാറു ള്ളതുപോലെ ഒരു പ്രയോഗമാണിത് എന്ന് സാരം. (*) മലക്കുകളെപ്പോലെ നന്മ ചെയ്യാൻ സാധിക്കുമാറുള്ള ശുദ്ധപ്രകൃതിയോടയല്ല, മനുഷ്യരെ അല്ലാഹു സൃഷ്ടിച്ചിരിക്കുന്നത്. നന്മയും തിന്മയും തിരിച്ചറിയുവാനുള്ള വിവേചന ബുദ്ധിയും, അതിനാവശ്യമായ മാർഗ നിർദ്ദേശങ്ങളും, അതോടൊപ്പം തന്നെ അവയിൽ ഇഷ്ടമുള്ളത് സ്വീകരിക്കുവാനുള്ള ഇച്ഛാസ്വാതന്ത്ര്യവും നൽകിക്കൊണ്ടാണ് മനുഷ്യരെ സൃഷ്ടിച്ചിരിക്കുന്നത്. വാസന, വീക്ഷണം, ചിന്താഗതി ആദിയായ കാര്യങ്ങളിലെല്ലാം മനുഷ്യർ ഒരേ തരക്കാരല്ല, വ്യത്യ സ്തസ്വഭാവക്കാരാകുന്നു. തങ്ങൾക്ക് ലഭിച്ച ഇച്ഛാസ്വാതന്ത്ര്യം ഉപയോഗപ്പെടുത്തി നല്ല മാർഗം സ്വീകരിക്കുന്ന വിശുദ്ധൻമാരും അതിൽ നിന്ന് ഭിന്നിച്ചു ചീത്തമാർഗങ്ങൾ സ്വീക രിക്കുന്ന അശുദ്ധൻമാരും തമ്മിൽ വേർതിരിക്കുവാൻ വേണ്ടിയാണ് മനുഷ്യന് ഈ

(*) بغى ان اللام فى ولذلك للغاية لا للتعليل ه

പ്രകൃതിവിശേഷം അല്ലാഹു നൽകിയിരിക്കുന്നത്. (ليمتز الله الخبيث من الطيب) ഈ യാഥാർത്ഥ്യമാണ് ഈ വ്യാഖ്യാനപ്രകാരം ഈ ചെറുവാക്യത്തിൽ അടങ്ങിയിരിക്കുന്നത്. മേലുദ്ധരിച്ച രണ്ട് അഭിപ്രായങ്ങളും പരിശോധിച്ചാൽ അവയും അവസാനം ചെന്നെത്തുന്നത് ഈ യാഥാർത്ഥ്യത്തിലേക്ക് തന്നെയാണെന്ന് കാണാം. അടുത്ത വാക്യവും, താഴെ കാണുന്ന ഉദ്ധരണികളും ഈ വ്യാഖ്യാനത്തിന് കൂടുതൽ വ്യക്തതയും ബലവും നൽകുകയും ചെയ്യുന്നു.

(4) ജിന്നുകളെയും മനുഷ്യരെയുംകൊണ്ട് നരകത്തെ നിറക്കുന്നതാണെന്നും അല്ലാഹു മുമ്പേ നിശ്ചയിച്ചു വെച്ചിരിക്കുന്നു. ആ നിശ്ചയം ഇത് മുഖേന– അതെ, ഭിന്നിപ്പ് മുഖേന– മനുഷ്യരെ സംബന്ധിച്ച് പൂർത്തിയായിക്കഴിഞ്ഞിരിക്കുന്നുവെന്നാണ് അവസാനം പറഞ്ഞതിന്റെ സാരം. മേൽ ചൂണ്ടിക്കാട്ടിയ പ്രകൃതി വിശേഷതയോടെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് മനുഷ്യരിൽ നല്ലവരും ദുഷിച്ചവരും ഉണ്ടായിത്തീരുകയും, അങ്ങനെ സ്വർഗത്തിനും നരകത്തിനും അർഹരായ രണ്ട് തരം ആൾക്കാർ അവരിൽനിന്ന് ഉരുത്തിരിയുകയും ചെയ്യുക അനിവാര്യമാണല്ലോ. ആദം നബി (അ) ക്ക് സുജൂദ് ചെയ്യാൻ വിസമ്മതിച്ചതിനെത്തുടർന്ന് അദ്ദേഹത്തിന്റെ സന്തതികളെ ഞാൻ വഴിപിഴപ്പിച്ചുകൊണ്ടിരിക്കുമെന്ന് ഇബ്‌ലീസ് പറഞ്ഞപ്പോൾ, നിങ്ങളെക്കൊണ്ട് ഞാൻ നരകത്തെ നിറക്കുമെന്ന് അല്ലാഹു അന്നേ പറഞ്ഞുകഴിഞ്ഞതാണ്. (7: 18; 38: 85) അപ്പോൾ, കാരുണ്യത്തിന്റെ മാർഗത്തിൽനിന്ന് പിഴച്ചുപോകുവാൻ കാരണം ഇബ്‌ലീസിന്റെ ദുഷ്പ്രേരണകൾക്ക് വഴങ്ങലാണെന്ന് ഇതിൽ നിന്ന് വ്യക്തമായി. ദുർമാർഗികളെക്കൊണ്ട് നരകത്തെ നിറക്കുന്നത്പോലെ, സ്വർഗത്തെ സൻമാർഗികളെക്കൊണ്ടും നിറക്കുമെന്നും നബി വചനങ്ങളിൽ വന്നിരിക്കുന്നു.

وَكُلًّا نَّقُصُّ عَلَيْكَ مِنْ أَنۢبَآءِ ٱلرُّسُلِ مَا نُثَبِّتُ بِهِۦ فُؤَادَكَ ۚ وَجَآءَكَ فِى هَٰذِهِ ٱلْحَقُّ وَمَوْعِظَةٌ وَذِكْرَىٰ لِلْمُؤْمِنِينَ ﴿١٢٠﴾

**﴾120﴿ റസൂലുകളുടെ വൃത്താന്തങ്ങളിൽനിന്നും നിന്റെ ഹൃദയത്തിന് നാം സ്ഥൈര്യം നൽകുമാറുള്ളതൊക്കെയും നിനക്ക് നാം കഥനം ചെയ്തു (വിവരിച്ചു) തരുന്നു. യഥാർത്ഥ(വിവര)വും സത്യവിശ്വാസികൾക്ക് സദുപദേശവും സ്മരണയും ഇതിലൂടെ നിനക്ക് വന്നെത്തുകയും ചെയ്തിരിക്കുന്നു.**

وَقُل لِّلَّذِينَ لَا يُؤْمِنُونَ ٱعْمَلُوا۟ عَلَىٰ مَكَانَتِكُمْ إِنَّا عَٰمِلُونَ ﴿١٢١﴾

**﴾121﴿ വിശ്വസിക്കാത്തവരോട് നീ പറയുകയും ചെയ്യുക; 'നിങ്ങൾ നിങ്ങളുടെ സ്ഥാനം [നിലപാട്] അനുസരിച്ച് പ്രവർത്തിച്ചു കൊള്ളുവിൻ; ഞങ്ങൾ (ഞങ്ങളുടെ സ്ഥാനമനുസരിച്ച്) പ്രവർത്തിക്കുന്നവരാകുന്നു;–**

وَٱنتَظِرُوٓا۟ إِنَّا مُنتَظِرُونَ ﴿١٢٢﴾

**﴾122﴿ 'നിങ്ങൾ കാത്തിരിക്കുകയും ചെയ്യുവിൻ, ഞങ്ങളും കാത്തിരിക്കുന്നവരാകുന്നു.'**

﴾120﴿ وَ كُلاًّ എല്ലാം തന്നെ, ഒക്കെയും نَقُصُّ നാം കഥനം ചെയ്യുന്നു, വിവരിച്ചു തരുന്നു عَلَيْكَ നിനക്ക് مِنْ أَنْبَاءِ വൃത്താന്ത (വർത്തമാന)ങ്ങളിൽ നിന്ന് الرُّسُلِ റസൂലുകളുടെ مَا نُثَبِّتُ നാം സ്ഥൈര്യം (സ്ഥിരത) നൽകുന്നത്, ഉറപ്പിച്ചു നിറുത്തുമാറുള്ളത് بِهِ അതുമൂലം فُؤَادَكَ നിന്റെ ഹൃദയത്തിന്, ഹൃദയത്തെ وَجَاءَكَ നിനക്ക് വരുകയും ചെയ്തിരിക്കുന്നു فِي هَٰذِهِ ഇതിൽ, ഇവയിൽ, ഇതിലൂടെ, ഇവയിലായി الْحَقُّ യഥാർത്ഥം, വേണ്ടപ്പെട്ടത് وَمَوْعِظَةٌ സദുപദേശവും وَذِكْرَىٰ സ്മരണയും, ഉപദേശവും لِلْمُؤْمِنِينَ സത്യവിശ്വാസികൾക്ക്. ﴾121﴿ وَقُلْ നീ പറയുകയും ചെയ്യുക لِلَّذِينَ لَا يُؤْمِنُونَ വിശ്വസിക്കാത്തവരോട് اعْمَلُوا നിങ്ങൾ പ്രവർത്തിക്കുവിൻ عَلَىٰ مَكَانَتِكُمْ നിങ്ങളുടെ സ്ഥാനം (നിലപാട്- സ്ഥിതി) അനുസരിച്ച് إِنَّا നിശ്ചയമായും ഞങ്ങൾ (ഞങ്ങളും തന്നെ) عَامِلُونَ പ്രവർത്തിക്കുന്നവരാണ്. ﴾122﴿ وَانْتَظِرُوا നിങ്ങൾ നോക്കിയിരിക്കുക (കാത്തിരിക്കുക)യും ചെയ്യുവിൻ إِنَّا നിശ്ചയമായും ഞങ്ങൾ (ഞങ്ങളും തന്നെ) مُنْتَظِرُونَ നോക്കി (കാത്ത്) ഇരിക്കുന്നവരാണ്.

---

**فى هذه** (ഇതിലൂടെ) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം ഈ സൂറത്തിലൂടെ എന്നും, ഈ വൃത്താന്തങ്ങളിലൂടെ എന്നും ആകാവുന്നതാണ്. രണ്ടായാലും ആശയം വ്യക്തമാണല്ലോ. നബി തിരുമേനിﷺക്ക് മനോദൃഢതയും സ്ഥൈര്യവും നൽകുവാനാവശ്യമായ എല്ലാ യഥാർത്ഥ വിവരങ്ങളും ഇതുവഴി നൽകിയിട്ടുണ്ട്. സത്യവിശ്വാസികൾക്കുവേണ്ട ഉപദേശങ്ങളും സ്മരണകളും അതിലുണ്ട്. അതിനുവേണ്ടിയാണ് ഇതെല്ലാം വിവരിച്ചു തരുന്നത്. വിശ്വസിക്കുവാൻ തയ്യാറില്ലാത്തവർക്ക് ഇതൊന്നും പ്രയോജനപ്പെടുകയില്ല. അവർ അവരുടെ ഇഷ്ടമനുസരിച്ച് നടന്നുകൊള്ളട്ടെ. അതിന്റെ ഫലം അവർ കാത്തിരുന്നു കണ്ടുകൊള്ളട്ടെ എന്നിങ്ങനെ നബിﷺയെ അല്ലാഹു ഉണർത്തുകയാണ്.

وَلِلَّهِ غَيْبُ ٱلسَّمَٰوَٰتِ وَٱلْأَرْضِ وَإِلَيْهِ يُرْجَعُ ٱلْأَمْرُ كُلُّهُۥ فَٱعْبُدْهُ وَتَوَكَّلْ عَلَيْهِ ۚ

**﴾123﴿ ആകാശങ്ങളിലെയും, ഭൂമിയിലെയും അദൃശ്യകാര്യം അല്ലാഹുവിനുള്ളതാണ്. അവങ്കലേക്കുതന്നെ, കാര്യമെല്ലാം മടക്കപ്പെടുകയും ചെയ്യുന്നു. ആകയാൽ നീ അവനെ ആരാധിക്കുകയും, അവന്റെ മേൽ (കാര്യങ്ങൾ) ഭരമേൽപിക്കുകയും ചെയ്തുകൊള്ളുക.**

وَمَا رَبُّكَ بِغَٰفِلٍ عَمَّا تَعْمَلُونَ ﴿١٢٣﴾

**നിന്റെ റബ്ബ് നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി [ഒട്ടും] അശ്രദ്ധനല്ലതാനും.**

---

﴾123﴿ وَلِلَّهِ അല്ലാഹുവിനാണ് غَيْبُ അദൃശ്യ (മറഞ്ഞ) കാര്യം السَّمَاوَاتِ ആകാശങ്ങളിലെ وَالأَرْضِ ഭൂമിയിലെയും وَإِلَيْهِ അവങ്കലേക്ക്തന്നെ يُرْجَعُ മടക്കപ്പെടുന്നു

الْأَمْرُ കാര്യം كُلُّهُ അതെല്ലാം فَاعْبُدْهُ അതിനാൽ അവനെ നീ ആരാധിച്ചുകൊള്ളുക وَتَوَكَّلْ നീ ഭരമേൽപിക്കുകയും ചെയ്യുക, അർപ്പിക്കുക عَلَيْهِ അവന്റെ മേൽ, അവനിൽ وَمَا അല്ലതാനും رَبُّكَ നിന്റെ റബ്ബ് بِغَافِلٍ അശ്രദ്ധനേ عَمَّا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി.

---

എല്ലാ അദൃശ്യ കാര്യങ്ങളെക്കുറിച്ചുള്ള അറിവും, അവയുടെ കൈകാര്യങ്ങളും അല്ലാഹുവിന് മാത്രമാണുള്ളത്. സകല കാര്യങ്ങളുടെയും കലാശവും, തീരുമാനവും അവങ്കലേക്ക്തന്നെ. എന്നിരിക്കെ, ആരാധിക്കപ്പെടുവാനും, കാര്യങ്ങൾ ഭരമേൽപിക്കപ്പെടുവാനും അർഹതയുള്ളവൻ അവനല്ലാതെ വേറെ ആരുമില്ല. അത്കൊണ്ട് അവനെത്തന്നെ ആരാധിക്കുകയും അവനിൽതന്നെ ഭരമേൽപിക്കുകയും ചെയ്യണം. നിങ്ങൾ എന്ത്ചെയ്യുന്നു എങ്ങനെചെയ്യുന്നു എന്നെല്ലാം അവൻ അറിഞ്ഞും ശ്രദ്ധിച്ചും വരുന്നുണ്ട് എന്ന് നിങ്ങൾ ഓർമിച്ചുകൊണ്ടിരിക്കേണ്ടതാണ് എന്ന് സാരം.

تَوَكَّل (അല്ലാഹുവിൽ ഭരമേൽപിക്കുക) എന്ന് പറഞ്ഞതിന്റെ താൽപര്യം, ഏതൊരു കാര്യവും അവൻ വിധിച്ചപോലെ വരട്ടെ എന്നുവെച്ചു കൈയുംകെട്ടി മൗനമായിരിക്കുക എന്നല്ല. കഴിവുള്ളതും ചെയ്യേണ്ടതുമെല്ലാം ചെയ്യുകയും, അതിനപ്പുറമുള്ളത് അവനിൽ അർപ്പിക്കുകയും ചെയ്യുക എന്നത്രെ. അല്ലാഹുവിനെമാത്രം ആരാധിച്ചും, അവനിൽ മാത്രം കാര്യങ്ങൾ അർപ്പിച്ചും വരുന്ന സജ്ജനങ്ങളായി ജീവിക്കുവാനും, മരിക്കുവാനും അല്ലാഹു നമ്മെ തുണക്കട്ടെ. ആമീൻ.

اللهم لك الحمد ولك المنة والفضل

﴿كان الفراغ من تسويد تفسير هذه السورة الكريمة ظهر يوم الثلاثاء ١٢ جمادى الاخرى سنة ١٣٩٧ هـ الموافق ٣١ / ٥/ ٧٧ م والفراغ من تبييضه بعد العشاء ليلة الخميس ١٠ ربيع الاول سنة ١٣٩٩ الموافق ٧ / ٦ / ٧٩ م﴾

سورة يوسف

# 12. സൂറത്തു യൂസുഫ്

മക്കയിൽ അവതരിച്ചത് - വചനങ്ങൾ 111 - വിഭാഗം (റുകൂഉ്) 12

യൂസുഫ് നബി (അ) യുടെ ചെറുപ്പകാലം മുതൽ മരണംവരെയുള്ള ഒരു ചരിത്ര സംക്ഷേപമാണ് ഈ സൂറത്തിലെ ഇതിവൃത്തം. ഒരു ചെറിയ മുഖവുര ഒഴിവാക്കിയാൽ ആദ്യംതൊട്ട് നൂറുവരെയുള്ള വചനങ്ങളിലായി അത് നീണ്ടു കിടക്കുന്നു. പല നബിമാരുടെയും ജനതകളുടെയും കഥകളും ചരിത്രസംഭവങ്ങളും ക്വുർആനിൽ അല്ലാഹു നമുക്ക് വിവരിച്ചു തന്നിട്ടുണ്ട്. അവയിൽനിന്നൊക്കെ വ്യത്യസ്തമായ ഒരു വിവരണ രീതിയാണ് ഈ സൂറത്തിൽ അല്ലാഹു സ്വീകരിച്ചിരിക്കുന്നത്. നബിമാരുടെ കഥകളിലധികവും അവരും അവരെ നിഷേധിക്കുന്ന ജനങ്ങളും തമ്മിൽ നടന്ന സംഭവങ്ങളായിരിക്കും. ഒരേ സംഭവം ഒന്നിലധികം സൂറത്തുകളിൽ ആവർത്തിക്കപ്പെടലും, ഓരോ സ്ഥലത്തും മറ്റു സ്ഥലങ്ങളിൽ സ്പർശിക്കപ്പെടാത്ത വിശദീകരണങ്ങൾ ഉണ്ടായിരിക്കലും പതിവാണ്. ചിലപ്പോൾ ഒരു സംഭവത്തിന്റെ വിവരണം ഒരു സ്ഥലത്ത് അതിന്റെ ആരംഭം മുതൽക്കും, മറ്റൊരവസരത്തിൽ അതിന്റെ ഇടക്ക് നിന്നാരംഭിച്ചുമായിരിക്കും കാണുക. ചുരുക്കിപ്പറഞ്ഞാൽ, പ്രതിപാദ്യ വിഷയങ്ങളിലെന്നപോലെത്തന്നെ, സംഭവങ്ങളുടെ വിവരണത്തിലും ക്വുർആന് ക്വുർആന്റേതായ ഒരു പ്രത്യേക ശൈലിയാണുള്ളത്. (ഇതു സംബന്ധിച്ച് മുഖവുരയിൽ വിവരിച്ചു കഴിഞ്ഞിട്ടുണ്ട്) വ്യത്യസ്ത രീതിയിലുള്ള അവതരണങ്ങൾ നിമിത്തം, ഓരോ സ്ഥലത്തെയും പ്രതിപാദ്യത്തിൽ നിന്ന് മറ്റേ സ്ഥലത്തില്ലാത്ത പുതിയ പാഠങ്ങളും സൂചനകളും നമുക്ക് ലഭിക്കുന്നു. യൂസുഫ് നബി (അ) യുടെ ചരിത്രമാകട്ടെ, ഈ സൂറത്തിലല്ലാതെ മറ്റെവിടെയും വിവരിക്കപ്പെട്ടിട്ടില്ല. അദ്ദേഹത്തിന്റെ ബാല്യംതൊട്ട് അവസാനംവരെയുള്ള സംഭവങ്ങൾ ക്രമപ്രകാരം വഴിക്കുവഴിയായിത്തന്നെ പരാമർശിക്കപ്പെടുകയും ചെയ്തിരിക്കുന്നു.

എന്നാലും സാധാരണ പോലെയുള്ള ഒരു ചരിത്ര ആഖ്യായികയുടെയോ നോവലിന്റെയോ മാതിരിയിലുള്ള പ്രതിപാദന രീതി ഈ സൂറത്തിലും കാണുകയില്ല. ക്വുർആന്റേതായ ഒരു സവിശേഷത ഓരോ വചനത്തിലും കാണാവുന്നതുമാണ്. വാചകങ്ങൾക്കിടയിലൂടെയും, വിഷയങ്ങളുടെചിത്രീകരണങ്ങളിലൂടെയും, വചനങ്ങളുടെ സമാപന വാക്യങ്ങളിലൂടെയും ആ ചരിത്ര - വശങ്ങളിലടങ്ങിയ പാഠങ്ങളും, സാരോപദേശങ്ങളും, ശ്രദ്ധിക്കപ്പെടേണ്ട തത്വസൂചനകളും അൽപം ശ്രദ്ധയോടെ ഉറ്റുനോക്കുന്ന ഏവർക്കും- അവരവരുടെ കഴിവും ഭാഗ്യവും അനുസരിച്ചു- കണ്ടെത്തുവാൻ കഴിയുന്ന

താകുന്നു. പല സഹോദരന്മാരും ഉൾക്കൊള്ളുന്ന ഒരു ഗൃഹത്തിൽ മാതാപിതാക്കളുടെ പ്രത്യേക വാത്സല്യത്തിന് പാത്രമായ ബാലൻ, ഒരു രാജകീയ ഭവനത്തിലെ അടിമ, അനിതരസാധാരണമായ സൗന്ദര്യംകൊണ്ടനുഗ്രഹിക്കപ്പെട്ട യുവാവ്, അക്കാരണം കൊണ്ടുതന്നെ തീവ്രമായ പരീക്ഷണങ്ങൾക്ക് വിധേയനാവുകയും സത്യസന്ധതയും ഭയഭക്തിയും കൊണ്ടുമാത്രം അവയിലെല്ലാം വിജയംവരിക്കുകയും ചെയ്ത ചെറുപ്പ ക്കാരൻ, നിഷ്കളങ്കതയും ചാരിത്ര്യ ശുദ്ധിയും പരിരക്ഷിക്കുവാൻ വേണ്ടി സുഖസൗ കര്യങ്ങളെല്ലാം ത്യജിച്ചു കൊല്ലങ്ങളോളം കാരാഗൃഹജീവിതം അനുഭവിക്കേണ്ടിവന്ന ത്യാഗിവര്യൻ, തടവറയിൽ വെച്ചുപോലും സത്യോപദേശം നടത്തിക്കൊണ്ടിരിക്കുകയും, തൗഹീദിലേക്ക് ക്ഷണിച്ചുകൊണ്ടിരിക്കുകയും ചെയ്ത പരിഷ്കർത്താവ്; പ്രവാചക പാര മ്പര്യവും, സത്യമത പ്രബോധന കൃത്യവും പുലർത്തിക്കൊണ്ട് അവിശ്വാസിയായ രാജാ വിന്റെ മന്ത്രിപദം ഏറ്റെടുത്തു, സമർത്ഥമാംവണ്ണം അത് കൈകാര്യം ചെയ്ത വിദഗ്ധ നായ ഭരണകർത്താവ്, തന്നെ കൊലപ്പെടുത്തിയെന്ന് വിചാരിച്ചു സംതൃപ്തിയടഞ്ഞ സഹോദരങ്ങൾക്ക് മാപ്പ്നൽകി മാനിക്കുകയും, രാജസിംഹാസനത്തിൽവെച്ചു പോലും മാതാപിതാക്കളോടുള്ള ബഹുമാനത്തിന് മാതൃക കാണിക്കുകയും ചെയ്ത മഹാമന സ്കൻ എന്നിങ്ങനെ യൂസുഫ് നബി (അ) യുടെ വിവിധ കാലഘട്ടങ്ങളെ സ്പർശിച്ചു കൊണ്ടുള്ളതാണ് ഈ സൂറത്ത്. ഏറ്റവും താഴേകിടയിലുള്ള സാധാരണക്കാരൻ മുതൽ, മേലേക്കിടയിലുള്ള ഭരണാധിപൻമാർ വരെയുള്ള എല്ലാവർക്കും അനേകം പാഠങ്ങളും മാതൃകകളും ഈ ചരിത്രവിവരണത്തിൽ നിന്ന് ലഭിക്കാനുണ്ട്. 7-ാം വചനത്തിലും, അവ സാനത്തിലും അല്ലാഹു തന്നെ ഇക്കാര്യം ഉണർത്തുകയും ചെയ്തിരിക്കുന്നു.

ഈ ചരിത്രം മുൻവേദ ഗ്രന്ഥത്തിൽ- അഥവാ തൗറാത്തിൽ- ഉള്ളതായി അവ സാനത്തെ വചനത്തിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. ഇന്നത്തെ ബൈബ്ളിലും (ഉൽപത്തി: അദ്ധ്യായം 37-50) അത് സവിസ്തരം കാണാവുന്നതുമാണ്. ക്വുർആന്റെ പ്രസ്താവന കൾക്ക് യോജിക്കുന്നതും, യോജിക്കാത്തതുമായ ഭാഗങ്ങളും, ക്വുർആനിൽ സ്പർശി ക്കപ്പെട്ടിട്ടില്ലാത്ത ചില ഭാഗങ്ങളും അതിൽ അടങ്ങിയിരിക്കുന്നു. നമ്മുടെ ചില ക്വുർ ആൻ വ്യാഖ്യാന ഗ്രന്ഥങ്ങളിൽ കാണപ്പെടുന്ന ചില വിശദീകരണങ്ങൾ ഇസ്റാഈലീ വാർത്തകളിൽനിന്ന് ഉടലെടുത്തതാണെന്ന് ബൈബ്ൾ പരിശോധിച്ചാൽ മനസ്സിലാകും. ക്വുർആനോട് എതിരായ പരാമർശങ്ങൾ തിരസ്കരിക്കുന്നത് നിർബ്ബന്ധമാണെങ്കിലും, രണ്ടും കൽപിക്കുവാൻ നിവൃത്തിയില്ലാത്ത ഭാഗങ്ങളെ പറ്റി മൗനമവലംബിക്കുവാനേ നിവൃത്തിയുള്ളൂ. അറിയുവാൻവേണ്ടി മാത്രം ഉദ്ധരിക്കുക എന്നല്ലാതെ, അവയെ ആധാ രമാക്കി ക്വുർആന്റെ പ്രസ്താവനകൾക്ക് വ്യാഖ്യാനം നിർണയിച്ചു കൂടാത്തതാണ്.

ഇമാം അഹ്മദ് (റ) ഉദ്ധരിക്കുന്നു: തനിക്ക് വേദക്കാരിൽ നിന്ന് കിട്ടിയ ഒരു ഗ്രന്ഥ വുമായി ഉമർ (റ) നബി തിരുമേനിﷺയുടെ അടുക്കൽ ചെന്നു വായിച്ചു കേൾപ്പിച്ചു. തിരുമേനി ദ്വേഷ്യപ്പെട്ടുകൊണ്ട് ഇങ്ങിനെ പറഞ്ഞു: ഖത്ത്വാബിന്റെ മകനേ, നിങ്ങൾ അതിൽ ഭ്രമം പിടിപെട്ടവരാകുന്നുവോ! എന്റെ ആത്മാവ് ഏതൊരുവന്റെ കയ്യിലാണോ അവൻ തന്നെ സത്യം! ഞാൻ ഇത് (ക്വുർആൻ) നിങ്ങൾക്ക് ശുദ്ധവെള്ളയായി (യാ തൊരു കലർപ്പും കൂടാതെ) കൊണ്ടുവന്നിരിക്കുന്നു. നിങ്ങൾ അവരോട് (വേദക്കാരോ ട്) ഒന്നും ചോദിച്ചറിയേണ്ടതില്ല. കാരണം, അവർ വല്ല യഥാർത്ഥവും നിങ്ങൾക്ക് പറ ഞ്ഞുതരുമ്പോൾ നിങ്ങൾ അതിനെ വ്യാജമാക്കുകയോ, അല്ലെങ്കിൽ അയഥാർത്ഥമായ വല്ലതും പറഞ്ഞുതരുമ്പോൾ നിങ്ങളത് സത്യമാക്കുകയോ ചെയ്തേക്കും. എന്റെ ആത്മാവ് ഏതൊരുവന്റെ കയ്യിലാണോ അവൻ തന്നെ സത്യം! മൂസാ (അ) ജീവിച്ചിരി

ക്കുന്നുണ്ടായിരുന്നാൽ എന്നെ പിൻപറ്റുകയല്ലാതെ അദ്ദേഹത്തിന് നിവൃത്തിയുണ്ടായി രിക്കയില്ല.' ഈ സംഭവം വേറെ മാർഗങ്ങളിലൂടെയും വന്നിട്ടുള്ളതാണ്. നബിﷺ ഈ സൂറത്ത് പാരായണം ചെയ്യുന്നത്കേട്ട ചില യഹൂദികൾ, അവരുടെ ഗ്രന്ഥത്തിലു ള്ളതുമായി യോജിച്ചു കണ്ടതു കൊണ്ട് ഇസ്‌ലാമിനെ അംഗീകരിക്കുകയുണ്ടായതായി ഇമാം ബൈഹകീ (റ) അദ്ദേഹത്തിന്റെ 'അദ്ദലാഇൽ' എന്ന ഗ്രന്ഥത്തിൽ ഉദ്ധരി ച്ചതായി ഇബ്നു കഥീർ (റ) പ്രസ്താവിച്ചിരിക്കുന്നു.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ**

الٓرۚ

**﴾1﴿ അലിഫ്-ലാം-റാ**

تِلۡكَ ءَايَٰتُ ٱلۡكِتَٰبِ ٱلۡمُبِينِ ﴿١﴾

**ഇവ സ്പഷ്ടമായ (വേദ) ഗ്രന്ഥത്തിലെ ആയത്തു [വചനം]കളാകുന്നു.**

إِنَّآ أَنزَلۡنَٰهُ قُرۡءَٰنًا عَرَبِيًّا لَّعَلَّكُمۡ تَعۡقِلُونَ ﴿٢﴾

**﴾2﴿ നിശ്ചയമായും, നാം ഇതിനെ ഒരു അറബി (ഭാഷയിലുള്ള) ക്വുർആനായി [പാരായണ ഗ്രന്ഥ]മായിക്കൊണ്ട് അവതരിപ്പിച്ചിരിക്കുന്നു; നിങ്ങൾ ബുദ്ധികൊടു (ത്തുഗ്രഹി) ക്കുവാൻവേണ്ടി.**

---

﴾1﴿ الر അലിഫ്-ലാം-റാ تِلْكَ അവ, ഇവ آيَاتُ ആയത്തു (വചനം-സൂക്തം-ലക്ഷ്യം)കളാണ് الْكِتَابِ വേദഗ്രന്ഥത്തിന്റെ الْمُبِينِ സ്പഷ്ടമായ, വ്യക്തമായ ﴾2﴿ إِنَّا أَنْزَلْنَاهُ നിശ്ചയമായും നാമത് അവതരിപ്പിച്ചിരിക്കുന്നു قُرْآنًا ഒരു പാരായണഗ്രന്ഥമായി عَرَبِيًّا അറബിയിലുള്ളതായ لَعَلَّكُمْ നിങ്ങളാകുവാൻ വേണ്ടി, ആയേക്കാം تَعْقِلُونَ ബുദ്ധികൊടുക്കുക, ഗ്രഹിക്കുക, ചിന്തിക്കുക.

---

പ്രാരംഭത്തിലെ കേവലാക്ഷരങ്ങളെപ്പറ്റി സൂ: അൽബക്വറഃയുടെ ആരംഭത്തിലും മറ്റും വിവരിച്ചത് ഓർക്കുക. നബിﷺ അന്ത്യപ്രവാചകനും, ലോകാവസാനംവരെയുള്ള എല്ലാ ജനങ്ങളിലേക്കുമുള്ള റസൂലും തന്നെ. അതേ സമയം അവിടുന്ന് ജനിച്ചു വളർന്നതും, പ്രബോധനം നിർവ്വഹിച്ചു കൊണ്ടിരുന്നതുമെല്ലാം അറബികളിലാണല്ലോ. അറബിഭാഷയാകട്ടെ, അക്കാലത്തെ ലോകഭാഷകളിൽ വെച്ച് എല്ലാനിലക്കും മുൻപന്തിയിൽ നിൽക്കുന്നതുമായിരുന്നു. പ്രവാചകന്റെ ഭാഷയല്ലാത്ത വേറെ ഏതെങ്കിലും ഒരു ഭാഷയിൽ വേദഗ്രന്ഥം അവതരിക്കുന്നത് അപ്രായോഗികവുമാണല്ലോ. അങ്ങനെ ക്വുർആൻ അറബി ഭാഷയിലായിത്തീർന്നു. അല്ലാഹു പറയുന്നു: وَمَا أَرْسَلْنَا مِنْ رَسُولٍ إِلَّا بِلِسَانِ قَوْمِهِ (സാരം: ഒരു റസൂലിനെയും തന്നെ, അദ്ദേഹത്തിന്റെ ജനങ്ങളുടെ ഭാഷയിലായിട്ടല്ലാതെ നാം അയച്ചിട്ടില്ല. അദ്ദേഹം അവർക്ക് വിവരിച്ചു കൊടുക്കുവാൻ വേണ്ടിയാണത്. (14: 4) (*)

---

***(*) ക്വുർആൻ അറബി ഭാഷയിലുള്ളതാണെന്നിരിക്കെ അതു മറ്റു ഭാഷകളി***

'പാരായണം' എന്നും, 'പാരായണഗ്രന്ഥം' എന്നുമുള്ള രണ്ടർത്ഥത്തിലും ഉപ യോഗിക്കപ്പെടാറുള്ള വാക്കാണ് 'ക്വുർആൻ' (قُرْآن). ഏറ്റവും അധികം പാരായണം ചെയ്യപ്പെടുന്നതും, ചെയ്യപ്പെടേണ്ടതുമായത്കൊണ്ട് വിശുദ്ധ ക്വുർആന്ന് ആ പേര് തികച്ചും അനുയോജ്യമായിരിക്കുന്നു. വിശുദ്ധ ക്വുർആന്റെ പേരെന്ന നിലക്ക് പറയു മ്പോൾ അതിൽ اَلْ (അൽ) എന്ന അവ്യയം ചേർത്തു പ്രത്യേകിപ്പിച്ചുകൊണ്ട് القرآنْ (അൽ-ക്വുർആൻ) എന്ന് പറയുന്നു. അവശ്യം ആവശ്യമായ കാര്യങ്ങളെല്ലാം സ്പഷ്ട മായി വിവരിക്കുന്ന വേദഗ്രന്ഥത്തിലെ വചനങ്ങളാണിവയെന്നും, നിങ്ങൾ ബുദ്ധി കൊടുത്തു ഗ്രഹിക്കുവാൻ വേണ്ടിയാണ് അത് അറബി ഭാഷയിൽ അവതരിപ്പിച്ചിരിക്കു ന്നതെന്നുമുള്ള മുഖവുരക്ക്ശേഷം, അടുത്ത വചനം മുതൽ സൂറത്തിന്റെ ഇതിവൃത്തത്തി ലേക്ക് പ്രവേശിക്കുന്നു:-

نَحْنُ نَقُصُّ عَلَيْكَ أَحْسَنَ ٱلْقَصَصِ بِمَآ أَوْحَيْنَآ إِلَيْكَ هَـٰذَا ٱلْقُرْءَانَ وَإِن كُنتَ مِن قَبْلِهِۦ لَمِنَ ٱلْغَـٰفِلِينَ ﴿٣﴾

**《3》 ഏറ്റവും നല്ലൊരു കഥാവിവ രണം നാം നിനക്ക് വിവരിച്ചു തരുക യാണ്; ഈ ക്വുർആനെ നാം നിനക്ക് 'വഹ്‌യ്' [സന്ദേശം] നൽകിയിരിക്കുന്നത്മൂലം. നിശ്ചയമാ യും, ഇതിന് മുമ്പ് നീ (ഇതിനെപ്പറ്റി അറിയാത്ത) അശ്രദ്ധന്മാരിൽപെട്ട വൻ തന്നെയായിരുന്നു.**

---

《3》 نَحْنُ നാം نَقُصُّ നാം കഥനം ചെയ്യുന്നു, വിവരിക്കുകയാണ് عَلَيْكَ നിനക്ക് أَحْسَنَ ഏറ്റവും നല്ലതിനെ الْقَصَصِ കഥാവിവരണത്തിൽ بِمَا أَوْحَيْنَا നാം വഹ്‌യ് നൽകി യത് മൂലം إِلَيْكَ നിനക്ക്, നിന്നിലേക്ക് هَٰذَا الْقُرْآنَ ഈ ക്വുർആനെ وَإِنْ كُنْتَ നിശ്ചയ മായും നീയായിരുന്നു مِنْ قَبْلِهِ ഇതിന് മുമ്പ് لَمِنَ പെട്ട(വൻ) തന്നെ الْغَافِلِينَ അശ്രദ്ധരിൽ (അറിയാത്തവരിൽ)

---

ഏറ്റവും നല്ലൊരു കഥനം أَحْسَنَ الْقَصَصِ എന്ന് ഈ കഥയെ വിശേഷിപ്പിച്ചതിലട ങ്ങിയ രഹസ്യങ്ങൾ പ്രാരംഭത്തിൽ നാം ചൂണ്ടിക്കാട്ടിയ വിവരങ്ങളിൽ നിന്ന് ഏറെക്കുറെ മനസ്സിലാക്കാമല്ലോ. കുറേ കാലം നബി ﷺ ജനങ്ങൾക്ക് ക്വുർആൻ ഓതിക്കേൾപ്പിച്ചു കൊണ്ടിരുന്നപ്പോൾ, അവർക്ക് വല്ല കഥാവിവരണവും കേട്ടാൽ കൊള്ളാമെന്ന് നബി ﷺ യോട് അവർ ആഗ്രഹം പ്രകടിപ്പിക്കുകയുണ്ടായെന്നും, ആ അവസരത്തിലാണ് ഈ അദ്ധ്യായം അവതരിച്ചതെന്നും സഅ്ദുബ്നു അബീ വക്വാസ് (റ) ൽ നിന്നു രിവാ യത്ത് ചെയ്യപ്പെട്ടിരിക്കുന്നു. الله اعلم

ക്വുർആനാകുന്ന ദിവ്യസന്ദേശങ്ങളിൽ നൽകുന്ന കൂട്ടത്തിൽപെട്ട ഒരു സന്ദേശമാണ് ഈ സൂറത്ത് എന്നും, ഇതിലെ ഉള്ളടക്കമായ ചരിത്രകഥയെപ്പറ്റി മുമ്പ് നബി ﷺ ക്ക്

---

*ലേക്ക് വിവർത്തനം ചെയ്യപ്പെടാമോ എന്നും മറ്റുമുള്ള വിവരങ്ങൾ മുഖവുരയിൽ വിശദമായി വിവരിക്കപ്പെട്ടിട്ടുള്ളത്കൊ് ഇവിടെ അതിനെപ്പറ്റിഒന്നും സ്പർശിക്കു ന്നില്ല.*

അറിയാമായിരുന്നില്ലെന്നും പറഞ്ഞതിൽ നിന്ന് ഈ സൂറത്ത് നബിﷺയുടെ സത്യതക്കുള്ള ഒരു ദൃഷ്ടാന്തം കൂടിയാണെന്ന് മനസ്സിലാക്കാം. നബിﷺക്കും, അവിടുത്തെ ജനതക്കും അറിഞ്ഞുകൂടാത്ത ഒരു മുൻകാല ചരിത്രം അവിടുന്ന് വിവരിക്കുകയും, മുൻ വേദഗ്രന്ഥത്തിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ളതിനോട് അത് യോജിച്ചു വരുകയും ചെയ്യുമ്പോൾ, അത് അല്ലാഹുവിങ്കൽ നിന്നല്ലാതെ ലഭിച്ചതായിരിക്കുകയില്ലെന്ന് വ്യക്തമാണല്ലോ. ഈ ആമുഖത്തോടുകൂടി അല്ലാഹു കഥാവിവരണം ആരംഭിക്കുന്നു:-

إِذْ قَالَ يُوسُفُ لِأَبِيهِ يَٰٓأَبَتِ إِنِّى رَأَيْتُ أَحَدَ عَشَرَ كَوْكَبًا وَٱلشَّمْسَ وَٱلْقَمَرَ رَأَيْتُهُمْ لِى سَٰجِدِينَ ﴿٤﴾

**《4》 യൂസുഫ് അദ്ദേഹത്തിന്റെ പിതാവിനോട് പറഞ്ഞ സന്ദർഭം (ഓർക്കുക)! എന്റെ പിതാവേ, ഞാൻ പതിനൊന്ന് നക്ഷത്രങ്ങളെയും, സൂര്യനെയും, ചന്ദ്രനെയും സ്വപ്നം കണ്ടു, അതായത് എനിക്ക് സുജൂദ് ചെയ്യുന്നവരായി അവരെ ഞാൻ കണ്ടു.**

---

《4》 إِذْقَالَ പറഞ്ഞ സന്ദർഭം يُوسُفُ യൂസുഫ് لِأَبِيهِ തന്റെ പിതാവിനോട് يَاأَبَتِ എന്റെ പിതാവേ إِنِّيرَأَيْتُ നിശ്ചയമായും ഞാൻ (സ്വപ്നം) കണ്ടു أَحَدَعَشَرَ പതിനൊന്ന് كَوْكَبًا നക്ഷത്രത്തെ وَالشَّمْسَ സൂര്യനെയും وَالْقَمَرَ ചന്ദ്രനെയും رَأَيْتُهُمْ അവരെ ഞാൻ കണ്ടു لِي എനിക്ക് سَاجِدِينَ സുജൂദ് ചെയ്യുന്നവരായിട്ട്.

---

رَأَى (റആ) എന്ന ക്രിയാരൂപത്തിന് 'കണ്ടു' എന്നാണ് പൊതുവിൽ അർത്ഥം. എന്നാൽ കണ്ണ് കൊണ്ടുള്ള കാഴ്ച رؤية കണ്ടുവെന്നും, ബുദ്ധികൊണ്ടുള്ള കാഴ്ച അഥവാ അഭിപ്രായം رَأى കണ്ടുവെന്നും, സ്വപ്നക്കാഴ്ച رُأيَا കണ്ടുവെന്നും സന്ദർഭോചിതം അതിന് അർത്ഥമാറ്റം വരുന്നതാണ്. ഇവിടെ സ്വപ്നക്കാഴ്ചയാണുദ്ദേശ്യം.

യൂസുഫ് നബി (അ) യെപ്പറ്റി നബി തിരുമേനിﷺ, ഒരിക്കൽ ഇങ്ങിനെ പറയുകയുണ്ടായി: 'മാന്യന്റെ മകനായ, മാന്യന്റെ മകനായ, മാന്യന്റെ മകനായ മാന്യൻ- ഇബ്റാഹീമിന്റെ മകൻ ഇസ്ഹാക്വിന്റെ മകൻ യഅ്ക്വൂബിന്റെ മകൻ യൂസുഫ്.' (അ; ബു.) സ്വപ്നത്തിൽ കണ്ട പതിനൊന്ന് നക്ഷത്രങ്ങൾ അദ്ദേഹത്തിനുണ്ടായിരുന്ന പതിനൊന്ന് സഹോദരന്മാരെയും, സൂര്യനും ചന്ദ്രനും അദ്ദേഹത്തിന്റെ പിതാവിനെയും മാതാവിനെയുമാണ് സൂചിപ്പിക്കുന്നതെന്നും അവരെല്ലാം ഒരു കാലത്ത് അദ്ദേഹത്തിന്റെ മുമ്പിൽ തല കുനിക്കേണ്ടിവരുമെന്നുമായിരുന്നു ആ സ്വപ്നത്തിന്റെ പൊരുൾ. ഈ സ്വപ്നം കാണുന്ന കാലത്ത് യൂസുഫ് (അ) കേവലം ഒരു ബാലൻ മാത്രമായിരുന്നുവെന്ന് വഴിയെ മനസ്സിലാക്കാവുന്നതാകുന്നു. ഉന്നതന്മാരെ സമീപിക്കുമ്പോൾ, ആദരവിന്റെയും ബഹുമാനത്തിന്റെയും അടയാളമായി തലകുനിക്കലും, കുമ്പിടലും, മുട്ടുകുത്തലുമൊക്കെ അക്കാലങ്ങളിൽ പതിവുണ്ടായിരുന്നു. ഇങ്ങിനെയുള്ള ഉപചാരങ്ങൾക്കും സുജൂദ് എന്ന് പറയപ്പെടാറുണ്ട്. ഇങ്ങിനെയുള്ള ഏതെങ്കിലും വല്ല ഉപചാരകൃത്യങ്ങൾ പ്രസ്തുത ഗ്രഹങ്ങൾ ചെയ്യുന്നതായി അദ്ദേഹം സ്വപ്നം കണ്ടിരിക്കാം. അതായിരിക്കാം അവരെ സുജൂദ്

ചെയ്യുന്നവരായി (سَاجِدِينَ) കണ്ടുവെന്ന് പറഞ്ഞതിന്റെ താൽപര്യം. പ്രിയ പുത്രന്റെ സ്വപ്നവാർത്ത കേട്ടപ്പോൾ, അത് സഹോദരന്മാരെ അറിയിക്കുന്നത് നന്നല്ലെന്ന് യഅ്ക്വൂബ് നബി (അ)ക്ക് മനസ്സിലായി.

قَالَ يَـٰبُنَىَّ لَا تَقْصُصْ رُءْيَاكَ عَلَىٰٓ إِخْوَتِكَ فَيَكِيدُوا۟ لَكَ كَيْدًا ۖ

**﴿5﴾ അദ്ദേഹം പറഞ്ഞു: കുഞ്ഞുമകനേ, നിന്റെ സ്വപ്നം നിന്റെ സഹോദരന്മാർക്ക് നീ വിവരിച്ചുകൊടുക്കരുത്; എന്നാൽ, വല്ല തന്ത്രവും അവർ നിന്നോട് പ്രയോഗിച്ചേക്കും.**

إِنَّ ٱلشَّيْطَـٰنَ لِلْإِنسَـٰنِ عَدُوٌّ مُّبِينٌ ﴿٥﴾

**നിശ്ചയമായും, പിശാച് മനുഷ്യന് ഒരു പ്രത്യക്ഷ ശത്രുവാകുന്നു.**

وَكَذَٰلِكَ يَجْتَبِيكَ رَبُّكَ وَيُعَلِّمُكَ مِن تَأْوِيلِ ٱلْأَحَادِيثِ وَيُتِمُّ نِعْمَتَهُۥ عَلَيْكَ وَعَلَىٰٓ ءَالِ يَعْقُوبَ كَمَآ أَتَمَّهَا عَلَىٰٓ أَبَوَيْكَ مِن قَبْلُ إِبْرَٰهِيمَ وَإِسْحَـٰقَ ۚ

**﴿6﴾ അപ്രകാരം, നിന്റെ റബ്ബ് നിന്നെ തിരഞ്ഞെടുക്കുന്നതാണ്; നിനക്ക് അവൻ വർത്തമാനങ്ങളുടെ വ്യാഖ്യാനത്തിൽനിന്നും പഠിപ്പിച്ചുതരുകയും ചെയ്യും; നിന്റെ മേലും, യഅ്ക്വൂബ് കുടുംബത്തിന്റെ മേലും അവന്റെ അനുഗ്രഹം അവൻ പൂർത്തിയാക്കുകയും ചെയ്യും, മുമ്പ് നിന്റെ രണ്ടു പിതാക്കൾ ഇബ്റാഹീമിന്റെയും ഇസ്ഹാക്വിന്റെയും മേൽ അതിനെ അവൻ പൂർത്തിയാക്കിയതുപോലെ.**

إِنَّ رَبَّكَ عَلِيمٌ حَكِيمٌ ﴿٦﴾

**നിശ്ചയമായും, നിന്റെ റബ്ബ് സർവ്വജ്ഞനും, അഗാധജ്ഞനുമാകുന്നു.**

---

﴿5﴾ قَالَ അദ്ദേഹം പറഞ്ഞു يَابُنَيَّ എന്റെ കുഞ്ഞുമോനേ لَاتَقْصُصْ നീ കഥനം ചെയ്യരുത്, വിവരിക്കരുത് رُؤْيَاكَ നിന്റെ സ്വപ്നത്തെ عَلَى إِخْوَتِكَ നിന്റെ സഹോദരന്മാർക്ക് فَيَكِيدُوا എന്നാൽ അവർ തന്ത്രം പ്രയോഗിക്കും لَكَ നിന്നോട് كَيْدًا വല്ല തന്ത്രവും إِنَّالشَّيْطَانَ നിശ്ചയമായും പിശാച് لِلْإِنْسَانِ മനുഷ്യന് عَدُوٌّ ശത്രുവാകുന്നു مُبِينٌ പ്രത്യക്ഷമായ, സ്പഷ്ടമായ, തനി ﴿6﴾ وَ كَذَٰلِكَ അപ്രകാരം يَجْتَبِيكَ നിന്നെ തിരഞ്ഞെടുക്കും رَبُّكَ നിന്റെ റബ്ബ് وَ يُعَلِّمُكَ നിനക്ക് (നിന്നെ) അവൻ പഠിപ്പിക്കുകയും ചെയ്യും مِنْتَأْوِيلِ വ്യാഖ്യാനത്തിൽ (പൊരുളിൽ) നിന്നും الْأَحَادِيثِ വർത്തമാനങ്ങളുടെ (സ്വപ്ന) വാർത്തകളുടെ وَ يُتِمُّ അവൻ പൂർത്തിയാക്കുകയും ചെയ്യും نِعْمَتَهُ അവന്റെ അനുഗ്രഹത്തെ عَلَيْكَ നിന്റെമേൽ وَ عَلَى آلِ കുടുംബത്തിന്റെ മേലും يَعْقُوبَ യഅ്ക്വൂബിന്റെ

كَمَا أَتَمَّهَا അതിനെ അവൻ പൂർത്തിയാക്കിയതുപോലെ عَلَىٰٓ أَبَوَيْكَ നിന്റെ രണ്ടു പിതാക്കളുടെമേൽ مِن قَبْلُ മുമ്പ് إِبْرَاهِيمَ ഇബ്റാഹീമിന്റെ وَإِسْحَاقَ ഇസ്ഹാകിന്റെയും إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് عَلِيمٌ (സർവ്വ) ജ്ഞനാണ് حَكِيمٌ അഗാധജ്ഞൻ, യുക്തിമാൻ.

---

ഈ സ്വപ്നവിവരം സഹോദരന്മാർ അറിയുന്നപക്ഷം, അവർക്ക് യൂസുഫ് നബി (അ) യോട് അസൂയ തോന്നിയേക്കുമെന്നും, അങ്ങിനെ അദ്ദേഹത്തിനെതിരായി വല്ല കുതന്ത്രങ്ങളും പ്രവർത്തിച്ചു അദ്ദേഹത്തെ എന്തെങ്കിലും കെണിയിൽ അകപ്പെടുത്തിയേക്കുമെന്നും യഅ്ക്വൂബ് നബി (അ) ഭയപ്പെട്ടു. കിട്ടുന്ന അവസരമെല്ലാം അതിസമർത്ഥമായി ഉപയോഗപ്പെടുത്തിയും, സന്ദർഭത്തിനൊത്ത ദുഷ്പ്രേരണകൾ നൽകിയും മനുഷ്യനെ വഞ്ചിക്കുക പിശാചിന്റെ പണിയാണല്ലോ. അതുകൊണ്ട് ഈ വിവരം സഹോദരന്മാരെ അറിയിക്കരുതെന്ന് അദ്ദേഹം യൂസുഫ് നബി (അ) യെ വിലക്കി. സ്വപ്നത്തിന്റെ ഒരു സമാന്യവ്യാഖ്യാനം അദ്ദേഹത്തെ അറിയിക്കുകയും ചെയ്തു. സ്വപ്നത്തിൽ സൂചനയുള്ളത്പോലെ, നിന്റെ റബ്ബ് നിനക്ക് ഉയർന്ന പദവികൾ നൽകി നിന്നെ ഉൽകൃഷ്ടനാക്കും; സ്വപ്ന വാർത്തകളുടെയും മറ്റും വ്യാഖ്യാന വിജ്ഞാനങ്ങൾ നൽകി നിന്നെ അവൻ അനുഗ്രഹിക്കും; നിന്റെ പിതാമഹൻമാരായ ഇബ്റാഹീം നബി (അ), ഇസ്ഹാക് നബി (അ) എന്നിവർക്ക് പ്രവാചകത്വം തുടങ്ങിയ അനുഗ്രഹങ്ങൾ നൽകിയിരുന്നത്പോലെ നിനക്കും അവൻ ഉന്നത പദവികൾ തന്നനുഗ്രഹിച്ചേക്കും; അങ്ങനെ, നിനക്ക് പ്രത്യേകിച്ചും, നിന്റെ പിതൃകുടുംബത്തിന് പൊതുവായും അത് വമ്പിച്ച അനുഗ്രഹമായിത്തീർന്നേക്കും എന്നൊക്കെ യഅ്ക്വൂബ് നബി (അ) പുത്രനെ മനസ്സിലാക്കി. ആ വന്ദ്യപിതാവിന്റെ വചനങ്ങളെല്ലാം തന്നെ യഥാർത്ഥമായി പിന്നീട് പുലർന്നിട്ടുണ്ടെന്ന് താഴെ വചനങ്ങളിൽ നിന്ന് സ്പഷ്ടമാകുന്നതാണ്. 100-ാം വചനത്തിൽ യൂസുഫ് നബി (അ) അത് വ്യക്തമായി പ്രസ്താവിച്ചിരിക്കുന്നതും കാണാം.

യഅ്ക്വൂബ് നബി (അ) യുടെ മറ്റൊരു പേരാണ് 'ഇസ്റാഈൽ' എന്നും, അദ്ദേഹത്തിന്റെ പന്ത്രണ്ടു മക്കളുടെ സന്താന പരമ്പരകൾക്കാണ് 'ബനൂഇസ്റാഈൽ' (ഇസ്റാഈൽ സന്തതികൾ) എന്ന് പറയുന്നതെന്നും മുമ്പ് നാം പ്രസ്താവിച്ചു കഴിഞ്ഞിട്ടുണ്ട്. പന്ത്രണ്ട് മക്കളിൽ അവസാനത്തെ രണ്ട് മക്കളായിരുന്നു യൂസുഫും, ബിൻയാമീനും. ഇവർ രണ്ടാളും ഒരു മാതാവിൽ നിന്നുള്ളവരായിരുന്നുവെന്നും, ഇവർ രണ്ടാളോടും- പ്രത്യേകിച്ചും യൂസുഫിനോട് - പിതാവിന് കൂടുതൽ വാത്സല്യമുണ്ടായിരുന്നുവെന്നും, അതുകൊണ്ട് മൂത്ത പുത്രൻമാർക്ക് അവരുടെ നേരെ അനിഷ്ടം തോന്നിയിരുന്നുവെന്നും ക്വുർആൻ വ്യാഖ്യാതാക്കൾ പറഞ്ഞുകാണുന്നു. ബൈബ്ളിലും അപ്രകാരം കാണാം.

റസൂൽ തിരുമേനി ﷺ അരുളിച്ചെയ്തതായി അബൂക്വതാദഃ (റ) പ്രസ്താവിച്ചിരിക്കുന്നു: 'നല്ല സ്വപ്നം അല്ലാഹുവിങ്കൽ നിന്നുള്ളതാണ്. ദുഃസ്വപ്നം പിശാചിൽ നിന്നുമാകുന്നു. നിങ്ങളിലാരെങ്കിലും താൻ ഇഷ്ടപ്പെടുന്ന സ്വപ്നം കണ്ടാൽ, അവൻ ഇഷ്ടപ്പെടുന്ന ആളോടല്ലാതെ അതിനെക്കുറിച്ചു സംസാരിക്കരുത്. ഒരാൾ തനിക്ക് അനിഷ്ടമായ സ്വപ്നം കണ്ടാൽ, അതിന്റെ ദോഷത്തിൽനിന്നും, പിശാചിന്റെ ദോഷത്തിൽ നിന്നും അവൻ അല്ലാഹുവിനോട് രക്ഷതേടിക്കൊള്ളട്ടെ. മൂന്ന് പ്രാവശ്യം അവൻ തുപ്പുകയും ചെയ്തുകൊള്ളട്ടെ. അതിനെപ്പറ്റി ആരോടും പറയുകയും ചെയ്യരുത്. എന്നാൽ അതവന് ഉപദ്രവം വരുത്തുകയില്ല.' (ബു; മു). ജാബിർ (റ) ഉദ്ധരിച്ച ഹദീഥിലെ വാചകം ഇങ്ങിനെയാണ്: നിങ്ങളിലൊരാൾ അവന് അനിഷ്ടകരമായ സ്വപ്നം കണ്ടാൽ, അവൻ തന്റെ ഇടതുഭാഗത്തേക്ക് മൂന്ന് പ്രാവശ്യം തുപ്പുകയും; മൂന്ന് പ്രാവശ്യം പിശാചിൽ നിന്ന് അല്ലാ

ഹുവിനോട് രക്ഷതേടുകയും, അവൻ കിടന്നിരുന്നഭാഗം മാറി തിരിഞ്ഞുകിടക്കുകയും ചെയ്തുകൊള്ളട്ടെ.' (മു.) പിശാചിനെക്കുറിച്ചുള്ള വെറുപ്പ് പ്രകടിപ്പിക്കുകയാണ് തുപ്പൽകൊണ്ടുദ്ദേശ്യം. അഥവാ ഉമിനീർ തുപ്പിക്കളയുകയെന്നല്ല.

## വിഭാഗം - 2

۞ لَّقَدۡ كَانَ فِي يُوسُفَ وَإِخۡوَتِهِۦٓ ءَايَٰتٞ لِّلسَّآئِلِينَ ﴿٧﴾

**《7》 തീർച്ചയായും, യൂസുഫിലും, അദ്ദേഹത്തിന്റെ സഹോദരന്മാരിലും ചോദി(ച്ചന്വേഷി)ക്കുന്നവർക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ടായിട്ടുണ്ട്.**

《7》 لَقَدۡ كَانَ തീർച്ചയായും ഉണ്ടായിട്ടുണ്ട്, ഉണ്ടായിരുന്നു فِي يُوسُفَ യൂസുഫിൽ وَإِخۡوَتِهِ അദ്ദേഹത്തിന്റെ സഹോദരന്മാരിലും آيَاتٌ പല ദൃഷ്ടാന്തങ്ങൾ لِلسَّائِلِينَ ചോദിക്കുന്ന (അന്വേഷിക്കുന്ന)വർക്ക്

അസൂയ മുതലായ ദുഃസ്വഭാവങ്ങൾമൂലം ഏർപ്പെടാവുന്ന ഭവിഷ്യത്തുകൾ, നിഷ്കളങ്കത, ക്ഷമ മുതലായ സൽസ്വഭാവങ്ങൾ മൂലം ലഭിക്കുന്ന നേട്ടങ്ങൾ, മാതാപിതാക്കൾക്ക് മക്കൾമൂലം അനുഭവിക്കേണ്ടിവരുന്ന ബുദ്ധിമുട്ടുകൾ, മാതാപിതാക്കളുടെ ഉപദേശം മക്കൾക്ക് ആദ്യം സ്വീകാര്യമായി തോന്നാതിരുന്ന ശേഷം പിന്നീട് അനുഭവം കൊണ്ട് ബോധ്യപ്പെടുന്നതിന്റെ ഉദാഹരണങ്ങൾ, പരീക്ഷണങ്ങളിൽ ക്ഷമാപൂർവ്വം കാര്യങ്ങൾ അല്ലാഹുവിൽ അർപ്പിക്കുന്നതിന്റെ സൽഫലങ്ങൾ, അല്ലാഹു ഈ ലോകത്ത് നടപ്പിൽ വരുത്തുവാൻ പോകുന്ന കാര്യങ്ങൾക്ക് അവൻ കാരണങ്ങൾ ശരിപ്പെടുത്തി കളമൊരുക്കുന്നതിന്റെ ഉദാഹരണങ്ങൾ എന്നിങ്ങനെ എത്രയോ പാഠങ്ങൾ അന്വേഷണ ബുദ്ധിയുള്ളവർക്ക് ഈ കഥയിൽ നിന്ന് മനസ്സിലാക്കുവാൻ കഴിയുന്നതാണ്. والله الموفق

إِذۡ قَالُواْ لَيُوسُفُ وَأَخُوهُ أَحَبُّ إِلَىٰٓ أَبِينَا مِنَّا وَنَحۡنُ عُصۡبَةٌ إِنَّ أَبَانَا لَفِي ضَلَٰلٖ مُّبِينٍ ﴿٨﴾

**《8》 (അതെ) അവർ (തമ്മിൽ) പറഞ്ഞ സന്ദർഭം (ഓർക്കുക): നാം ഒരു (ശക്തമായ) സംഘമുണ്ടായിരുന്നിട്ടും യൂസുഫും അവന്റെ സഹോദരനും തന്നെയാണ് നമ്മുടെ പിതാവിന് നമ്മെക്കാൾ ഇഷ്ടപ്പെട്ടവർ. നിശ്ചയമായും നമ്മുടെ പിതാവ് സ്പഷ്ടമായ ഒരു വഴിപിഴവിൽ തന്നെയാണ്.**

《8》 إِذۡقَالُوا അവർ പറഞ്ഞ സന്ദർഭം لَيُوسُفُ യൂസുഫ് തന്നെ وَأَخُوهُ അവന്റെ സഹോദരനും أَحَبُّ അധികം ഇഷ്ടപ്പെട്ട (വർ)ത് إِلَىٰٓأَبِينَا നമ്മുടെ ബാപ്പക്ക് مِنَّا നമ്മെക്കാൾ وَنَحۡنُ നാമാകട്ടെ, നാം عُصۡبَةٌ ഒരു സംഘമാണ്, കൂട്ടമുണ്ട് (എന്നിട്ടും) إِنَّأَبَانَا നിശ്ചയമായും നമ്മുടെ പിതാവ് لَفِيضَلَٰلٍ ഒരു വഴിപിഴവിൽ തന്നെ مُبِينٍ

പ്രത്യക്ഷമായ

അവന്റെ സഹോദരൻ എന്ന് പറഞ്ഞത് ബിൻയാമീനെ ഉദ്ദേശിച്ചാകുന്നു. അവരുടെ അസൂയ വളരെ ശക്തമായിരുന്നുവെന്ന് ഇതിൽ നിന്ന് വ്യക്തമാണല്ലോ. അവർ തുടർന്നു പറയുന്നത് നോക്കുക:

ٱقۡتُلُواْ يُوسُفَ أَوِ ٱطۡرَحُوهُ أَرۡضٗا يَخۡلُ لَكُمۡ وَجۡهُ أَبِيكُمۡ وَتَكُونُواْ مِنۢ بَعۡدِهِۦ قَوۡمٗا صَٰلِحِينَ ﴿٩﴾

**《9》 നിങ്ങൾ യൂസുഫിനെ കൊലപ്പെടുത്തണം, അല്ലെങ്കിൽ അവനെ വല്ല ഭൂമിയിലും (കൊണ്ടുപോയി) ഇട്ടേക്കണം; (എന്നാൽ) നിങ്ങളുടെ പിതാവിന്റെ മുഖം നിങ്ങൾക്ക് ഒഴിവായിക്കിട്ടും; അതിനു ശേഷം, നിങ്ങൾക്ക് നല്ല ജനമായി ത്തീരുകയും ചെയ്യാം.**

《9》 اُقْتُلُوا നിങ്ങൾ കൊല്ലുവിൻ, വധിക്കണം يُوسُفَ യൂസുഫിനെ أَوِ اطْرَحُوهُ അല്ലെങ്കിൽ അവനെ നിങ്ങൾ ഇടുവിൻ أَرْضًا വല്ല ഭൂമിയിലും يَخْلُ (എന്നാൽ) ഒഴിവായിത്തീരും (ഒഴിഞ്ഞുകിട്ടും) لَكُمْ നിങ്ങൾക്ക് وَجْهُ മുഖം أَبِيكُمْ നിങ്ങളുടെ പിതാവിന്റെ وَتَكُونُوا നിങ്ങളായിരിക്കയും ചെയ്യും, ആയിരിക്കയും ചെയ്യാം مِنۢ بَعْدِهِ അതിനുശേഷം, അവന്റെ പിന്നീട് قَوْمًا ഒരു ജനം (ആളുകൾ) صَالِحِينَ നല്ലവരായ

ഏതെങ്കിലും വിധേന യൂസുഫിന്റെ കഥ കഴിക്കുക, അല്ലെങ്കിൽ പിതാവിലേക്ക് തിരിച്ചുവരാത്തവണ്ണം വല്ല വിദൂരസ്ഥലത്തും കൊണ്ടുപോയി അവനെ നാടുകടത്തി വിടുക. രണ്ടിലൊന്നു ചെയ്താൽ, ആദ്യം പിതാവിന് കുറേയൊക്കെ മനോവേദനയും ബുദ്ധിമുട്ടും അനുഭവപ്പെടുമെങ്കിലും കുറച്ച് കഴിയുമ്പോൾ അതൊക്കെ ശരിപ്പെട്ടുകൊള്ളും. അങ്ങിനെ, പിതാവിന്റെ സ്നേഹവും മുഖവും നമ്മോടായിത്തീരുന്നതാണ്. തൽക്കാലം ഇങ്ങിനെ ഒരു അപരാധം നാം പ്രവർത്തിച്ചാലും പിന്നീട് ഖേദിച്ചുമടങ്ങി നമുക്ക് നല്ലവരായിത്തീരുകയും ചെയ്യാമല്ലോ. എന്നൊക്കെയാണ് അവർ തമ്മിൽ പറഞ്ഞതിന്റെ താൽപര്യം. പിതാവിന് യൂസുഫിനോടും ബിൻയാമീനോടുമാണ് അവരെക്കാൾ സ്നേഹമുള്ളതെങ്കിലും, യൂസുഫിനോടാണ് ഏറ്റവുമധികം സ്നേഹമുള്ളതെന്നും, അതുകൊണ്ടാണ് യൂസുഫിനെക്കുറിച്ച് അവർ ഇങ്ങിനെ അഭിപ്രായപ്പെടുവാൻ കാരണമെന്നും അവരുടെ പ്രസ്താവനകൊണ്ട് മനസ്സിലാകുന്നു.

قَالَ قَآئِلٞ مِّنۡهُمۡ لَا تَقۡتُلُواْ يُوسُفَ وَأَلۡقُوهُ فِي غَيَٰبَتِ ٱلۡجُبِّ يَلۡتَقِطۡهُ بَعۡضُ ٱلسَّيَّارَةِ إِن كُنتُمۡ فَٰعِلِينَ ﴿١٠﴾

**《10》 അവരിൽ നിന്ന് ഒരു വക്താവ് പറഞ്ഞു: നിങ്ങൾ യൂസുഫിനെ കൊലപ്പെടുത്തരുത്; അവനെ (ഒരു) കിണറ്റിന്റെ അഗാധതയിൽ ഇട്ടേക്കുകയും ചെയ്യുക; (ഏതെങ്കിലും) ചില യാത്രാസംഘം അവനെ കണ്ടെടുത്തു (കൊണ്ടുപോയി) കൊള്ളും, നിങ്ങൾ ചെയ്യുന്നവ**

**രാണെങ്കിൽ. [ചെയ്തേ തീരുവെങ്കിൽ അത്ര ചെയ്താൽ മതി.]**

﴾10﴿ قَالَ പറഞ്ഞു قَآئِلٌ പറയുന്നവൻ, ഒരു വക്താവ് مِّنْهُمْ അവരിൽനിന്ന് لَا تَقْتُلُوا۟ നിങ്ങൾ കൊല്ലരുത്, വധിക്കരുത് يُوسُفَ യൂസുഫിനെ وَأَلْقُوهُ അവനെ നിങ്ങൾ ഇട്ടേക്കുവിൻ فِى غَيَٰبَتِ മറവിൽ, കുണ്ടിൽ, അഗാധതയിൽ, ആഴത്തിൽ, ഇരുട്ടിൽ ٱلْجُبِّ കിണറ്റിന്റെ, ആഴക്കുഴിയുടെ يَلْتَقِطْهُ അവനെ കണ്ടെടുത്തുകൊള്ളും بَعْضُ ٱلسَّيَّارَةِ യാത്ര സംഘക്കാരിൽ ചിലർ إِن كُنتُمْ നിങ്ങളാണെങ്കിൽ فَٰعِلِينَ ചെയ്യുന്നവർ, പ്രവർത്തിക്കുന്നവർ.

സഹോദരന്മാർ എല്ലാവരും അസൂയാലുക്കളാണെങ്കിലും അവരിൽ ചിലർക്ക് അൽപം ദയ തോന്നി. യൂസുഫ് നബി (അ) യോട് കൃപ തോന്നിയ ഈ വക്താവിന്റെ പേര് അല്ലാഹു പറഞ്ഞിട്ടില്ല. പേരറിഞ്ഞത്കൊണ്ട് പ്രത്യേക പ്രയോജനമില്ലതാനും. അദ്ദേഹത്തെ രക്ഷപ്പെടുത്തണമെന്നുദ്ദേശിച്ചു കൊണ്ട് രൂബേൻ (റൂബീൻ) എന്ന സഹോദരൻ അവനെ കൊലപ്പെടുത്തരുതെന്നും, അവന്റെ മേൽ കൈവെക്കാതെ മരുഭൂമിയിലെ കുഴിയിൽ ഇടുവിൻ എന്നും പറഞ്ഞതായും, കിണറ്റിലിട്ടശേഷം യഹൂദാ എന്ന സഹോദരൻ: നാം സഹോദരനെ കൊന്നിട്ടെന്ത് പ്രയോജനം? അവനെ നാം യാത്രാക്കൂട്ടത്തിനു വിൽക്കുക എന്ന് പറഞ്ഞതായും ബൈബ്ളിൽ പറഞ്ഞിരിക്കുന്നു. ഇതായിരിക്കാം ഈ വക്താവ് റൂബീനായിരുന്നുവെന്ന് ക്വുർആൻ വ്യാഖ്യാതാക്കളിൽ ഒരു വിഭാഗവും, യഹൂദായായിരുന്നുവെന്ന് വേറൊരു വിഭാഗവും പറയുവാൻ കാരണം.

جُب (ജുബ്ബ്) എന്നാൽ, പടുത്തുയർത്തുകയോ, മതിൽ കെട്ടുകയോ ചെയ്യാത്ത കുഴിക്കിണർ എന്നാണർത്ഥം. വെള്ളമില്ലാത്ത പൊട്ടക്കുഴിയായിരുന്നു അതെന്നാണ് ബൈബ്ളിൽ പറയുന്നത്. (ഉൽപ: 37ൽ 24) പക്ഷേ, താഴെ 19-ാം വചനത്തിൽനിന്ന് അതുവെള്ളമുള്ള കിണറായിരുന്നുവെന്ന് വ്യക്തമാകുന്നുണ്ട്താനും. സഹോദരന്മാർ തങ്ങളുടെ ഗൂഢാലോചന നടപ്പിൽ വരുത്തുവാൻ ഇങ്ങിനെ ഒരു സൂത്രം പ്രയോഗിച്ചു:-

قَالُوا۟ يَٰٓأَبَانَا مَا لَكَ لَا تَأْمَ۫نَّا عَلَىٰ يُوسُفَ وَإِنَّا لَهُۥ لَنَٰصِحُونَ ﴿١١﴾

**﴾11﴿ അവർ പറഞ്ഞു: ഞങ്ങളുടെ പിതാവേ, നിങ്ങൾക്കെന്താണ് - യൂസുഫിനെപ്പറ്റി നിങ്ങൾ ഞങ്ങളെ വിശ്വസിക്കുന്നില്ല? ഞങ്ങൾ അവന് ഗുണകാംക്ഷികൾതന്നെയാണ്താനും (- എന്നിട്ടും)!**

أَرْسِلْهُ مَعَنَا غَدًا يَرْتَعْ وَيَلْعَبْ وَإِنَّا لَهُۥ لَحَٰفِظُونَ ﴿١٢﴾

**﴾12﴿ നാളെ അവനെ ഞങ്ങളുടെ കൂടെ അയച്ചുതരുക, അവൻ (തിന്നും കുടിച്ചും) സുഖിച്ചു നടക്കുകയും, കളിക്കുകയും ചെയ്യട്ടെ. നിശ്ചയമായും, ഞങ്ങൾ അവനെ (കാത്തു രക്ഷി)ക്കുന്നവരുമാകുന്നു.**

﴾11﴿ قَالُوا അവർ പറഞ്ഞു يَاأَبَانَا ഞങ്ങളുടെ പിതാവേ, ബാപ്പാ مَالَكَ നിങ്ങൾക്കെന്താണ് لا تَأْمَنَّا നിങ്ങൾ ഞങ്ങളെ വിശ്വസിക്കുന്നില്ല عَلَى يُوسُفَ യൂസുഫിനെപ്പറ്റി وَإِنَّا ഞങ്ങളാകട്ടെ لَهُ അവന് (അവന്റെ) لَنَاصِحُونَ ഗുണകാംക്ഷികൾ തന്നെയാണ് ﴾12﴿ أَرْسِلْهُ അവനെ അയക്കുക مَعَنَا ഞങ്ങളുടെ കൂടെ غَدًا നാളെ يَرْتَعْ അവൻ മേഞ്ഞു (തിന്നും കുടിച്ചും സ്വതന്ത്രമായി) നടന്നുകൊള്ളട്ടെ وَيَلْعَبْ കളിക്കുകയും ചെയ്യട്ടെ وَإِنَّا لَهُ നിശ്ചയമായും ഞങ്ങൾ അവനെ لَحَافِظُونَ കാക്കുന്ന (സൂക്ഷിക്കുന്ന)വർ തന്നെയാണ്.

---

മരുഭൂമിയിൽ പോയി ആടുകളെ മേക്കൽ പതിവായിരുന്ന ആ സഹോദരന്മാരോടൊന്നിച്ചു യൂസുഫിനെ വിട്ടയക്കുവാൻ യഅ്ക്വൂബ് നബി (അ)ക്ക് ഭയമായിരുന്നുവെന്നും, അതുകൊണ്ട് അദ്ദേഹത്തെ അവരോടൊപ്പം പോകുവാൻ അനുവദിക്കാറുണ്ടായിരുന്നില്ലെന്നും, അവരുടെ വാക്കുകളിൽനിന്ന് മനസ്സിലാക്കാം. അതുകൊണ്ട്തന്നെയാണ് യൂസുഫിന്റെ വലിയ ഗുണകാംക്ഷികളായി അവർ അഭിനയിച്ചതും, അവൻ ഞങ്ങളുടെ അനുജനല്ലേ. ഞങ്ങളുടെ ഒന്നിച്ചു മരുഭൂമിയിൽ വന്നു പഴവർഗങ്ങളും മറ്റും തിന്നും, വെള്ളം കുടിച്ചും, ഓടിച്ചാടി നടന്നും ആനന്ദം കൊള്ളുവാൻ അവനും ആഗ്രഹമുണ്ടാകുമല്ലോ. അതിനൊരവസരം നാളെത്തന്നെയുണ്ടാക്കിത്തരണം. ഞങ്ങൾ അവന്റെ ഗുണകാംക്ഷികളാകകൊണ്ട് അവന് വല്ല അപകടവും വരുന്നത് ഞങ്ങൾ തികച്ചും കാത്തുസൂക്ഷിക്കുകതന്നെ ചെയ്യും എന്നൊക്കെ അവർ പിതാവിനെ ധരിപ്പിച്ചു. എന്നിട്ടും പിതാവിന് അവരെക്കുറിച്ച് വിശ്വാസം വരുന്നില്ല. അദ്ദേഹം ഒഴികഴിവ് പറഞ്ഞുനോക്കി.

قَالَ إِنِّي لَيَحْزُنُنِيٓ أَن تَذْهَبُواْ بِهِۦ وَأَخَافُ أَن يَأْكُلَهُ ٱلذِّئْبُ وَأَنتُمْ عَنْهُ غَٰفِلُونَ ﴿١٣﴾

**﴾13﴿ അദ്ദേഹം പറഞ്ഞു: നിശ്ചയമായും ഞാൻ, അവനെ നിങ്ങൾ കൊണ്ടുപോകുന്നത് എന്നെ വ്യസനിപ്പിക്കുക തന്നെ ചെയ്യുന്നു; നിങ്ങൾ അവനെപ്പറ്റി അശ്രദ്ധരായിരിക്കെ, അവനെ ചെന്നായ (പിടിച്ചു) തിന്നുന്നതിനെ ഞാൻ ഭയപ്പെടുകയും ചെയ്യുന്നു.**

قَالُواْ لَئِنْ أَكَلَهُ ٱلذِّئْبُ وَنَحْنُ عُصْبَةٌ إِنَّآ إِذًا لَّخَٰسِرُونَ ﴿١٤﴾

**﴾14﴿ അവർ പറഞ്ഞു: ഞങ്ങൾ ഒരു (ശക്തമായ) സംഘം ഉണ്ടായിട്ടും അവനെ ചെന്നായ (പിടിച്ചു) തിന്നുവെങ്കിൽ, നിശ്ചയമായും, അപ്പോൾ, ഞങ്ങൾ നഷ്ടക്കാർ തന്നെയാണല്ലോ.**

---

﴾13﴿ قَالَ അദ്ദേഹം പറഞ്ഞു إِنِّي നിശ്ചയമായും ഞാൻ لَيَحْزُنُنِي എന്നെ വ്യസനിപ്പിക്കുകതന്നെ ചെയ്യുന്നു أَنْ تَذْهَبُوا നിങ്ങൾ പോകുന്നത് بِهِ അവനെ കൊണ്ട് وَأَخَافُ ഞാൻ ഭയപ്പെടുകയും ചെയ്യുന്നു أَنْ يَأْكُلَهُ അവനെ തിന്നുന്നത് الذِّئْبُ ചെന്നായ وَأَنْتُمْ

لَئِنْ أَكَلَهُ നിങ്ങളായിരിക്കെ عَنْهُ അവനെപ്പറ്റി غَافِلُونَ അശ്രദ്ധർ. ﴾14﴿ قَالُوا അവർ പറഞ്ഞു അവനെ തിന്നുവെങ്കിൽ الذِّئْبُ ചെന്നായ وَنَحْنُ ഞങ്ങൾ ആയി(ഉണ്ടായി)രിക്കെ عُصْبَةٌ ഒരു സംഘം, കൂട്ടം إِنَّا إِذًا എന്നാൽ (അപ്പോൾ) നിശ്ചയമായും ഞങ്ങൾ لَخَاسِرُونَ നഷ്ട ക്കാർ തന്നെ

---

യൂസുഫ് (അ) നെ അവരോടൊപ്പം പറഞ്ഞയക്കാതിരിക്കുവാനുള്ള കാരണം പിതാവ് വിവരിച്ചു. എന്നാൽ, ഞങ്ങൾ ചെയ്യുവാൻ പോകുന്ന കടുംകൈ ചെയ്തശേഷം അതിൽനിന്ന് പിതാവിനോട് ഒഴികഴിവ് പറഞ്ഞു കഴിച്ചിലാകുവാനുള്ള മാർഗം പിതാവിന്റെ വാക്കുകളിൽനിന്ന്തന്നെ അവർക്ക് കിട്ടി. അതേ ഒഴികഴിവ് തന്നെയാണവർ പിന്നീട് പറഞ്ഞതെന്ന് 17-ാം വചനത്തിൽ കാണാവുന്നതാണ്.

ഞങ്ങൾ ശക്തമായ ഒരു സംഘം ആളുകളുണ്ട്; ഞങ്ങൾ അവനെ ശരിക്കും കാത്തു സൂക്ഷിക്കുകയും ചെയ്യും; എന്നിരിക്കെ അവനെ ചെന്നായ പിടിക്കുമെന്ന് ഭയപ്പെടേണ്ടതില്ല; എനി, അങ്ങിനെ സംഭവിക്കുകയാണെങ്കിൽ അതിൽ ഞങ്ങളും വമ്പിച്ച നഷ്ടക്കാരായിരിക്കുമല്ലോ. അതുകൊണ്ട് അവനെ രക്ഷിക്കുവാൻ ഞങ്ങൾ പരമാവധി ശ്രമിക്കുമെന്നും, അവന്റെ കാര്യത്തിൽ ഞങ്ങളെ വിശ്വസിക്കാതിരിക്കുവാൻ ഒരു കാരണവുമില്ലെന്നും അവർ സമർത്ഥിച്ചു. അങ്ങനെ ആദ്യം വളരെ മടിച്ചുവെങ്കിലും അവസാനം യൂസുഫ് (അ) നെ അവരൊന്നിച്ചു അയച്ചു കൊടുക്കുവാൻ തന്നെ അദ്ദേഹം സമ്മതിച്ചു. ബൈബ്ളിൽ ഈ ഭാഗം വിവരിച്ചിരിക്കുന്നത് നേരെ മറിച്ചാണ്. സഹോദരന്മാർ അപ്പന്റെ ആടുകളെ മേയ്ക്കാൻ ശൈഖേമി (شكيم) ലേക്ക് പോയിരുന്നു: അവരുടെ സുഖവിവരം പോയി അറിഞ്ഞുവരുവാൻ യൂസുഫിനെ അവരുടെ അടുക്കലേക്കയച്ചു: അവൻ ചെല്ലുന്നത് കണ്ടപ്പോൾ സ്വപ്നക്കാരൻ വരുന്നുണ്ടെന്നും മറ്റും പറഞ്ഞു സഹോദരന്മാർ പരിഹസിച്ചു; അവിടെവെച്ചാണ് അവനെ കൊല്ലണമെന്നും പൊട്ടക്കുഴിയിലിട്ടാൽ മതിയെന്നും മറ്റുമുള്ള സംഭാഷണങ്ങൾ നടന്നത് എന്നൊക്കെയാണ് അതിൽ പറയുന്നത്. (ഉൽപ: 37ൽ 12-25) ബൈബ്ളിലെ പ്രസ്താവനകൾ യഥാർത്ഥമായി ഗണിക്കുവാൻ നിവൃത്തിയില്ലെന്നുള്ളതിന് ഒരു തെളിവാണിതും.

فَلَمَّا ذَهَبُوا۟ بِهِۦ وَأَجْمَعُوٓا۟ أَن يَجْعَلُوهُ فِى غَيَٰبَتِ ٱلْجُبِّ ۚ وَأَوْحَيْنَآ إِلَيْهِ لَتُنَبِّئَنَّهُم بِأَمْرِهِمْ هَٰذَا وَهُمْ لَا يَشْعُرُونَ ﴿١٥﴾

**﴾15﴿ അങ്ങനെ, അവർ അദ്ദേഹത്തെ കൊണ്ടുപോകുകയും, അദ്ദേഹത്തെ കിണറ്റിന്റെ അഗാധതയിലാക്കുവാൻ അവർ ഏകോപി(ച്ചുറപ്പി)ക്കുകയും ചെയ്തപ്പോൾ...! [അതവർ നടപ്പിൽ വരുത്തുക തന്നെ ചെയ്തു] നാം അദ്ദേഹത്തിന് ബോധനം നൽകുകയും ചെയ്തു: അവരുടെ ഈ കാര്യത്തെ [ചെയ്തിയെ]പ്പറ്റി നീ അവരെ (ഒരിക്കൽ) ബോധപ്പെടുത്തുക തന്നെ ചെയ്യുമെന്ന്, അവരാകട്ടെ, അറിയുകയുമില്ല.**

﴾15﴿ فَلَمَّا ذَهَبُوا അങ്ങനെ (എന്നിട്ട്) അവർ പോയപ്പോൾ بِهِ അവനെയും കൊണ്ട് وَأَجْمَعُوا അവർ ഏകോപിക്കുക (തീർച്ചപ്പെടുത്തുക)യും أَنْ يَجْعَلُوهُ അദ്ദേഹത്തെ അവർ ആക്കുവാൻ فِي غَيَابَةِ അടി (അഗാധത)യിൽ الْجُبِّ കിണറ്റിന്റെ, ആഴക്കുഴിയുടെ وَأَوْحَيْنَا നാം വഹ്‌യ് (ബോധനം) നൽകുകയും ചെയ്തു إِلَيْهِ അദ്ദേഹത്തിന് لَتُنَبِّئَنَّهُمْ നിശ്ചയ മായും നീ അവരെ ബോധപ്പെടുത്തുമെന്ന് بِأَمْرِهِمْ അവരുടെ കാര്യ (വിഷയ)ത്തെപ്പറ്റി هَٰذَا ഈ وَهُمْ അവരാകട്ടെ, അവരായിരിക്കെ لَا يَشْعُرُونَ അവർ അറിയുകയില്ല, അറിയാതെ

സഹോദരന്മാർ ഏകോപിച്ചു അദ്ദേഹത്തെ കിണറ്റിലിട്ടു കൃതാർത്ഥരായി. പക്ഷേ, അല്ലാഹു യൂസുഫ് (അ) നെ ആശ്വസിപ്പിച്ചു. അവരുടെ ഈ അക്രമത്തെക്കുറിച്ച് അവരെ ബോധവാന്മാരാക്കുന്ന ഒരവസരം വഴിയെ വന്നെത്തുമെന്ന് അദ്ദേഹത്തെ അറിയിച്ചു. മൂസാ നബി (അ) യെ പ്രസവിച്ചപ്പോൾ, ഫിർഔന്റെ ആൾക്കാർ കുട്ടിയെ അറുത്തു കൊല്ലുമെന്ന് ഭയപ്പെട്ടിരുന്ന അദ്ദേഹത്തിന്റെ മാതാവിന് കുട്ടിയെ പെട്ടിയിലാക്കി നദി യിലിടണമെന്നും, കുട്ടിയെ തനിക്ക് തന്നെ തിരിച്ചു കിട്ടുമെന്നും അല്ലാഹുതോന്നിപ്പിച്ച തിനെ (28: 7 ൽ) പ്പറ്റി പ്രസ്താവിച്ചപ്പോൾ, നാം മൂസായുടെ മാതാവിന് ബോധനം നൽകി (وَأَوْحَيْنَا إِلَىٰ أُمِّ مُوسَىٰ) എന്ന് പറഞ്ഞിരിക്കുന്നത്പോലെ, യൂസുഫി (അ) നും അപ്രകാരം തോന്നിപ്പിച്ചു എന്നായിരിക്കും وَأَوْحَيْنَا إِلَيْهِ (അദ്ദേഹത്തിന് നാം ബോധനം നൽകി) എന്ന വാക്കിന്റെ സാരം. الله اعلم

وَهُمْ لَا يَشْعُرُونَ (അവരാകട്ടെ, അറിയുകയുമില്ല) എന്ന വാക്യം لَتُنَبِّئَنَّهُمْ (നീ അവരെ ബോധപ്പെടുത്തുക തന്നെ ചെയ്യും) എന്ന ക്രിയയോട് ബന്ധപ്പെട്ടതായിരിക്കുവാനാണ് കൂടുതൽ സാധ്യത കാണുന്നത്. നീ ആരാണെന്നും, നിന്റെ സ്ഥിതിഗതികളെന്താണെന്നും മറ്റും അവർക്കറിഞ്ഞുകൂടാത്ത ഒരവസരത്തിൽ അവരുടെ ഈ ചെയ്തികളെപ്പറ്റി അവരെ ഓർമിപ്പിക്കുമെന്നായിരിക്കും അപ്പോൾ അതിന്റെ താൽപര്യം. ഈജിപ്തിൽ വെച്ച് പിന്നീട് അത് സംഭവിച്ചതായി 58, 59 വചനങ്ങളിൽ താഴെ വരുന്നുമുണ്ട്. وَأَوْحَيْنَا إِلَيْهِ (അദ്ദേഹ ത്തിന് നാം ബോധനം നൽകി) എന്ന ക്രിയയോട് ബന്ധപ്പെട്ടതായിരിക്കുവാനും സാധ്യതയുണ്ട്. അദ്ദേഹത്തെ അവർ കിണറ്റിലിട്ട ശേഷം അദ്ദേഹത്തെ ആശ്വസിപ്പിച്ചും സന്തോഷിപ്പിച്ചും കൊണ്ട് അദ്ദേഹത്തിന് അല്ലാഹു ബോധനം നൽകിയ കഥയൊന്നും അവർക്കറിഞ്ഞുകൂടായിരുന്നുവെന്നായിരിക്കും അപ്പോൾ അതിന്റെ സാരം

وَجَآءُوٓ أَبَاهُمْ عِشَآءً يَبْكُونَ ﴿١٦﴾

**﴾16﴿ അവർ വൈകുന്നേരം (സന്ധ്യമയങ്ങുമ്പോൾ) അവരുടെ പിതാവിന്റെ അടുക്കൽ കരഞ്ഞും കൊണ്ട് വരുകയും ചെയ്തു.**

قَالُوا۟ يَـٰٓأَبَانَآ إِنَّا ذَهَبْنَا نَسْتَبِقُ وَتَرَكْنَا يُوسُفَ عِندَ مَتَـٰعِنَا

**﴾17﴿ അവർ പറഞ്ഞു: ഞങ്ങളുടെ പിതാവേ, ഞങ്ങൾ മത്സരിച്ചോടി ക്കൊണ്ടുപോയി; യൂസുഫിനെ ഞങ്ങ ളുടെ സാമാനത്തിങ്കൽ ഞങ്ങൾ വിട്ടേ ക്കുകയും ചെയ്തു; അങ്ങനെ,**

فَأَكَلَهُ ٱلذِّئْبُ ۖ وَمَآ أَنتَ بِمُؤْمِنٍ لَّنَا وَلَوْ كُنَّا صَـٰدِقِينَ ﴿١٧﴾

അവനെ ചെന്നായ (പിടിച്ചു) തിന്നു കളഞ്ഞു! ഞങ്ങൾ സത്യം പറയുന്ന വരായിരുന്നാലും നിങ്ങൾ ഞങ്ങളെ വിശ്വസിക്കുന്നവനല്ലതാനും. [എന്തുചെയ്യാനാണ്?!]'

وَجَآءُو عَلَىٰ قَمِيصِهِۦ بِدَمٍ كَذِبٍ ۚ قَالَ بَلْ سَوَّلَتْ لَكُمْ أَنفُسُكُمْ أَمْرًا ۖ فَصَبْرٌ جَمِيلٌ ۖ

﴿18﴾ അവർ അദ്ദേഹത്തിന്റെ [യൂസുഫിന്റെ] കുപ്പായത്തിന്മേൽ ഒരു കള്ളച്ചോര കൊണ്ടുവരികയും ചെയ്തു. അദ്ദേഹം [പിതാവ്] പറഞ്ഞു: (അതൊന്നുമല്ല,) പക്ഷേ, നിങ്ങളുടെ മനസ്സുകൾ നിങ്ങൾക്ക് (എന്തോ) ഒരു കാര്യം ഭംഗിയാക്കിത്തന്നിരിക്കുന്നു. [അത് നിങ്ങൾ പ്രവർത്തിച്ചിരിക്കയാണ്] എനി, ഭംഗിയായ ക്ഷമ! [അതേ മാർഗമുള്ളൂ]

وَٱللَّهُ ٱلْمُسْتَعَانُ عَلَىٰ مَا تَصِفُونَ ﴿١٨﴾

നിങ്ങൾ (ഈ) വിവരിക്കുന്നതിനെപ്പറ്റി സഹായമപേക്ഷിക്കപ്പെടുന്നവൻ അല്ലാഹുവത്രെ.

---

﴿16﴾ وَجَاءُوا അവർ വരുകയും ചെയ്തു أَبَاهُمْ അവരുടെ പിതാവിങ്കൽ عِشَاءً വൈകുന്നേരം, സന്ധ്യമയങ്ങുന്നേരം يَبْكُونَ അവർ കരഞ്ഞുകൊണ്ട് ﴿17﴾ قَالُوا അവർ പറഞ്ഞു يَاأَبَانَا ഞങ്ങളുടെ ബാപ്പാ, പിതാവേ إِنَّاذَهَبْنَا ഞങ്ങൾ പോയി نَسْتَبِقُ മുന്നിൽ കടക്കുവാൻ ശ്രമിച്ചു (മത്സരിച്ചു) കൊണ്ട് وَتَرَكْنَا ഞങ്ങൾ വിടുക (ഉപേക്ഷിക്കുകയും) ചെയ്തു يُوسُفَ യൂസുഫിനെ عِنْدَمَتَاعِنَا ഞങ്ങളുടെ സാമാനത്തിന്റെ (വിഭവങ്ങളുടെ) അടുക്കൽ فَأَكَلَهُ അപ്പോൾ (അങ്ങനെ) അവനെ തിന്നു الذِّئْبُ ചെന്നായ وَمَاأَنْتَ നിങ്ങളല്ലതാനും بِمُؤْمِنٍ വിശ്വസിക്കുന്നവനേ لَنَا ഞങ്ങളെ وَلَوْ كُنَّا ഞങ്ങൾ ആയിരുന്നാലും صَادِقِينَ സത്യം പറയുന്നവർ, സത്യവാന്മാർ ﴿18﴾ وَجَاءُوا അവർ വരുകയും ചെയ്തു عَلَى قَمِيصِهِ അദ്ദേഹത്തിന്റെ കുപ്പായത്തിന്മേൽ بِدَمٍ ഒരു രക്തവും (ചോരയും) കൊണ്ട് كَذِبٍ വ്യാജമായ, കളവായ قَالَ അദ്ദേഹം പറഞ്ഞു بَلْ പക്ഷേ, എന്നാൽ, എങ്കിലും سَوَّلَتْ ഭംഗിയാക്കി (തോന്നിച്ചു) തന്നിരിക്കുന്നു لَكُمْ നിങ്ങൾക്ക് أَنْفُسُكُمْ നിങ്ങളുടെ സ്വന്തങ്ങൾ (മനസ്സുകൾ) أَمْرًا ഒരു കാര്യം فَصَبْرٌ എനി ക്ഷമ جَمِيلٌ ഭംഗിയായ (നല്ലതായ) وَاللَّهُ അല്ലാഹുവത്രെ الْمُسْتَعَانُ സഹായമർത്ഥിക്കപ്പെടുന്നവൻ عَلَى مَاتَصِفُونَ നിങ്ങൾ വിവരിക്കുന്ന (വർണിക്കുന്ന)തിനെപറ്റി

തങ്ങൾക്ക് പിന്നീട് പറയുവാനുള്ള ഒഴികഴിവ് പിതാവിന്റെ വാക്കിൽനിന്ന് മുമ്പ് ലഭിച്ചിരുന്നതിനെ അവർ തികച്ചും ഉപയോഗപ്പെടുത്തി. എല്ലാവരും കൂടി യൂസുഫ് (അ)നെ കിണറ്റിലിട്ടശേഷം, വൈകുന്നേരം ഇരുട്ട് മൂടാൻ പോകുന്ന സമയത്ത് പിതാവിന്റെ അടുക്കൽ അവർ തിരിച്ചെത്തി. കരച്ചിലും പറച്ചിലുമായി. ഞങ്ങൾ അമ്പെയ്തും മറ്റും മരുഭൂമിയിൽ ഓടിനടന്നു അവനിൽനിന്നും അകന്നുപോയി. അവൻ ചെറുപ്പമായത്കൊണ്ട് അവന് ഞങ്ങളെപ്പോലെ ഓടാനും, ചാടാനും കഴിവില്ലല്ലോ എന്നുവെച്ച് ഞങ്ങളുടെ ഭക്ഷണ വസ്ത്രാദി സാധനങ്ങൾ വെച്ചിരുന്ന സ്ഥലത്ത് അവനെ നിറുത്തിയിരിക്കയായിരുന്നു. ഞങ്ങൾ മടങ്ങി വന്നുനോക്കുമ്പോൾ അവനെ ചെന്നായ പിടിച്ചുകഴിഞ്ഞിരിക്കുന്നു! ഇങ്ങിനെയാണ് സംഭവിച്ചത്. മുമ്പേ അവന്റെ കാര്യത്തിൽ ഞങ്ങളെ വിശ്വസിക്കാത്ത നിങ്ങൾക്ക് ഈ സത്യവും വിശ്വാസ്യമാകുകയില്ല, എന്തുചെയ്യും?! ഇതാ നോക്കൂ: അവന്റെ രക്തം പുരണ്ട കുപ്പായം! എന്നൊക്കെ പറഞ്ഞുകൊണ്ട് അവർ കുപ്പായം പിതാവിന്റെ മുമ്പിൽ തെളിവിന് സമർപ്പിച്ചു. ചെന്നായ പിടിച്ചപ്പോൾ യൂസുഫിൽ നിന്നൊഴുകിയ രക്തമാണതെന്ന് കാണിക്കുവാൻവേണ്ടി ഏതോ ഒരു കള്ള രക്തം അതിന്മേൽ അവർ പുരട്ടികൊണ്ടും വന്നിരുന്നു. പക്ഷേ, പലരും പറഞ്ഞു കാണുന്നതുപോലെ-ചെന്നായ പിടിക്കുമ്പോൾ കുപ്പായം മാന്തിക്കീറാതിരിക്കയില്ലെന്ന വസ്തുത അവരുടെ ധാരണയിൽ പെട്ടില്ല. ചോരപുരണ്ടതല്ലാതെ കുപ്പായത്തിനു കീറലൊന്നും പറ്റിയിരുന്നില്ല.

അവർ പറഞ്ഞതെല്ലാം വ്യാജമാണെന്നും, എന്തോ ഒരപകടം അവർ യൂസുഫിനെക്കൊണ്ടു ചെയ്തു കഴിഞ്ഞിട്ടുണ്ടെന്നും യഅ്ക്വൂബ് നബി(അ)ക്ക് ബോധ്യമായി. എങ്കിലും യഥാർത്ഥത്തിൽ സംഭവിച്ചതെന്തെന്ന് അദ്ദേഹത്തിന് അറിഞ്ഞുകൂടാ. മറഞ്ഞ കാര്യം ആർക്കും അറിയുകയില്ലല്ലോ. 83-ാം വചനത്തിൽ കാണുന്നത്പോലെ, ഒരിക്കൽ യഥാർത്ഥം പുലരുമെന്നും, യൂസുഫിന് നല്ലൊരു ഭാവി അല്ലാഹു നൽകുമെന്നുമുള്ള സൽപ്രതീക്ഷ അദ്ദേഹത്തിന് അപ്പോഴും ഉണ്ടായിരുന്നു. സംഭവിച്ചതെന്താണെന്ന് അറിയാതിരിക്കെ, എനി ഭംഗിയായി ക്ഷമിക്കുകയും അസ്വാസ്ഥ്യവും പൊറുതികേടും കാണിക്കാതെ സംയമനം പാലിച്ചുകൊണ്ടിരിക്കുകയും- എല്ലാം അല്ലാഹുവിൽ അർപ്പിച്ചുകൊണ്ട് അവനോട് സഹായം തേടുകയുമല്ലാതെ മറ്റു പോംവഴികളൊന്നുമില്ലെന്ന് അദ്ദേഹം സമാധാനിച്ചു. കിണറ്റിലിട്ട ശേഷമുണ്ടായ കഥ അല്ലാഹു വിവരിക്കുന്നു:-

وَجَآءَتۡ سَيَّارَةٌ فَأَرۡسَلُواْ وَارِدَهُمۡ فَأَدۡلَىٰ دَلۡوَهُۥۖ قَالَ يَٰبُشۡرَىٰ هَٰذَا غُلَٰمٞۚ وَأَسَرُّوهُ بِضَٰعَةٗۚ وَٱللَّهُ عَلِيمُۢ بِمَا يَعۡمَلُونَ ﴿١٩﴾

**﴿19﴾ ഒരു യാത്രാസംഘം വന്നു; എന്നിട്ട് അവരുടെ വെള്ളം കോരിയെ അവർ (വെള്ളത്തിനു) അയച്ചു; അവൻ അവന്റെ തൊട്ടി (കിണറ്റിൽ) ഇറക്കി. അവൻ പറഞ്ഞു: സന്തോഷമേ! ഇതാ, ഒരു ബാലൻ!! അവർ അദ്ദേഹത്തെ (എടുത്തു) ഒരു (കച്ചവട) ചരക്കായി ഒളിച്ചുവെക്കുകയും ചെയ്തു. അല്ലാഹു വാകട്ടെ, അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി അറിയുന്നവനുമാണ്.**

وَشَرَوْهُ بِثَمَنٍۭ بَخْسٍ دَرَٰهِمَ مَعْدُودَةٍ وَكَانُوا۟ فِيهِ مِنَ ٱلزَّٰهِدِينَ ﴿٢٠﴾

**﴾20﴿ അവർ അദ്ദേഹത്തെ ഒരു നിസ്സാരവിലക്ക്- എണ്ണിക്കണക്കാക്കപ്പെട്ട [അൽപമായ] വെള്ളിപ്പണത്തിന്- വിൽക്കുകയും ചെയ്തു. അവർ അദ്ദേഹത്തിന്റെ കാര്യത്തിൽ താൽപര്യമില്ലാത്തവരിൽ പെട്ടവരായിരുന്നുതാനും.**

---

﴾19﴿ وَجَاءَتْ വന്നു سَيَّارَةٌ ഒരു യാത്രാസംഘം فَأَرْسَلُوا എന്നിട്ടവർ അയച്ചു وَارِدَهُمْ അവരുടെ (വക) വെള്ളത്തിന്ന് പോകുന്നവനെ فَأَدْلَىٰ എന്നിട്ടവൻ താഴ്ത്തി, ഇറക്കി دَلْوَهُ അവന്റെ തൊട്ടി قَالَ അവൻ പറഞ്ഞു يَا بُشْرَىٰ സന്തോഷമേ هَٰذَا غُلَامٌ ഇതാ ഒരു ബാലൻ, ആൺകുട്ടി وَأَسَرُّوهُ അവർ അദ്ദേഹത്തെ രഹസ്യമാക്കി (ഒളിച്ചു- സ്വകാര്യമാക്കി) വെക്കുകയും ചെയ്തു بِضَاعَةً ഒരു ചരക്കായി وَاللَّهُ അല്ലാഹുവാകട്ടെ عَلِيمٌ അറിയുന്നവനാണ് بِمَا يَعْمَلُونَ അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി ﴾20﴿ وَشَرَوْهُ അവർ അദ്ദേഹത്തെ വിറ്റു بِثَمَنٍ ഒരു വിലക്ക് بَخْسٍ നിസ്സാരമായ, തുച്ഛമായ دَرَاهِمَ അതായത് ദിർഹമു (വെള്ളിപ്പണം) കൾക്ക് مَعْدُودَةٍ എണ്ണിക്കണക്കാക്കപ്പെട്ട وَكَانُوا അവരായിരുന്നുതാനും فِيهِ അദ്ദേഹത്തി(ന്റെ കാര്യത്തി)ൽ مِنَ الزَّاهِدِينَ ത്യാഗികളിൽ (താൽപര്യമില്ലാത്ത- ആവശ്യമില്ലാത്തവരിൽ)പെട്ടവർ.

---

ആ വഴിക്ക് വന്ന യാത്രാസംഘം അവർക്ക് വെള്ളം കൊണ്ടുവരുവാൻ നിയോഗിക്കപ്പെട്ടിരുന്ന ആളെ വെള്ളത്തിനയച്ചു. അവൻ ആ കിണറ്റിൽ നിന്ന് വെള്ളമെടുക്കുവാൻ വെള്ളത്തൊട്ടി കിണറ്റിലിറക്കി. യൂസുഫ് നബി (അ)അതിന്മേൽ പിടികൂടി. അത്കണ്ടു വെള്ളക്കാരന് അത്ഭുതവും സന്തോഷവുമായി. ഹാ! സന്തോഷം! ഇതാ ഒരു പയ്യൻ! എന്ന് വിളിച്ചു പറഞ്ഞു: അദ്ദേഹത്തെ കിണറ്റിൽനിന്ന് കയറ്റി വിട്ടയക്കാതെ, ഒരു കച്ചവടച്ചരക്കാക്കി- അടിമയാക്കി- ഒളിച്ചുവെക്കുകയാണവർ ചെയ്തത്. പിന്നീട് വളരെ തുച്ഛം വിലക്ക് വിൽക്കുകയും ചെയ്തു. അദ്ദേഹത്തെ വിറ്റവർക്ക് അദ്ദേഹത്തിൽ പ്രത്യേക താൽപര്യമൊന്നുമുണ്ടായിരുന്നില്ല. അതുകൊണ്ടാണവർ തുച്ഛം വിലക്ക് വിറ്റത്. ഇതെല്ലാം അല്ലാഹു അറിഞ്ഞും കണ്ടും കൊണ്ട് തന്നെയാണ് നടന്നത്. അതിലൊക്കെ അവൻ ചില യുക്തികളും പരിപാടികളും കണ്ടുവെച്ചിട്ടുണ്ടായിരുന്നു എന്നൊക്കെയാണ് ഈ വചനങ്ങളിൽ പറഞ്ഞതിന്റെ സാരം.

'ദിർഹം' (വെള്ളിപ്പണം) നാൽപതുവരെ എണ്ണം കൊണ്ടും, നാൽപതുമുതൽ തൂക്കം കൊണ്ടുമായിരുന്നു കണക്കാക്കപ്പെട്ടിരുന്നത്. അതുകൊണ്ട് അൽപം ദിർഹുകൾ എന്ന അർത്ഥത്തിൽ مَعْدُودَةٍ (എണ്ണി കണക്കാക്കപ്പെട്ടത്) എന്ന് പറയപ്പെടുന്നു. ഇതിൽനിന്ന് നാൽപതിൽ താഴെയുള്ള വെള്ളിപ്പണത്തിനാണ് അദ്ദേഹത്തെ വിറ്റതെന്ന് മനസ്സിലാക്കാവുന്നതാണ്. ഇരുപതെന്നും, പന്ത്രണ്ടെന്നുമൊക്കെ പറയപ്പെട്ടിട്ടുണ്ട്. സംഖ്യ കൃത്യമായി അറിഞ്ഞത് കൊണ്ട് പ്രത്യേക പ്രയോജനമൊന്നുമില്ലല്ലോ.

أَسَرُّوهُ بِضَاعَةً (അദ്ദേഹത്തെ അവർ ഒരു ചരക്കായി ഒളിച്ചുവെച്ചു) എന്നും, شَرَوْهُ (അവർ അദ്ദേഹത്തെ വിറ്റു) എന്നുമുള്ള ക്രിയയുടെ കർത്താക്കൾ- അഥവാ ഒളിച്ചുവെച്ചതും വിൽപന നടത്തിയതും- ആരാണെന്നുള്ളതിൽ രണ്ടഭിപ്രായമുണ്ട്; അതായത് രണ്ടും കച്ചവടസംഘമാണെന്നും അതല്ല, യൂസുഫ് നബി (അ) ന്റെ സഹോദരന്മാരാണെന്നും. ഒന്നാമത്തെ അഭിപ്രായമാണ് അധിക വ്യാഖ്യാതാക്കളും സ്വീകരിച്ചു കാണുന്നത്. സന്ദർഭത്തോടും ആയത്തിലെ വാചകത്തോടും യോജിച്ചതും അതത്രെ. ഇതനുസരിച്ച് അതിന്റെ വിശദീകരണം ഇപ്രകാരമായിരിക്കും: കച്ചവട സംഘം കിണറ്റിൽ നിന്ന് യൂസുഫ് നബി (അ)യെ കണ്ടെടുത്ത ഉടനെ- അദ്ദേഹത്തെവിട്ടയക്കുകയോ അദ്ദേഹത്തെപ്പറ്റി ഒരന്വേഷണം നടത്തുകയോ ചെയ്യാതെ- ഒരടിമച്ചരക്കായി ഒളിച്ചുവെച്ചു. മദ്‌യനിൽ നിന്ന് ഈജിപ്തിലേക്ക് പോകുകയായിരുന്ന അവർ അദ്ദേഹത്തെ അവിടെ കൊണ്ടുപോയി തുച്ഛം വിലക്ക് വിറ്റു. വലിയ ഒരു സംഖ്യക്ക് വിൽക്കണമെന്നുള്ള താൽപര്യമൊന്നും അവർക്കുണ്ടായിരുന്നില്ല. കച്ചവടസംഘം കിണറ്റിൽനിന്നെടുത്ത ഉടനെ ആരും അറിയാതെ ഒളിച്ചുകൊണ്ടുപോയതായിരുന്നാലും, സഹോദരന്മാരിൽനിന്ന് വിലക്ക് വാങ്ങികൊണ്ടുപോയതായിരുന്നാലും- രണ്ടായാലും ശരി- അവസാനം അവർ അദ്ദേഹത്തെ ഈജിപ്തിൽ കൊണ്ടുചെന്നു വിൽക്കുക തന്നെ ചെയ്തു.

## വിഭാഗം - 3

وَقَالَ ٱلَّذِى ٱشْتَرَىٰهُ مِن مِّصْرَ لِٱمْرَأَتِهِۦٓ أَكْرِمِى مَثْوَىٰهُ عَسَىٰٓ أَن يَنفَعَنَآ أَوْ نَتَّخِذَهُۥ وَلَدًا ۚ

**﴿21﴾ മിസ്റിൽ [ഈജിപ്തിൽ] നിന്നു അദ്ദേഹത്തെ (വിലക്ക്) വാങ്ങിയവൻ തന്റെ സ്ത്രീ [ഭാര്യ]യോട് പറഞ്ഞു: ഇവന്റെ (നമ്മുടെ കൂടെയുള്ള) താമസത്തെ നീ മാന്യമാക്കണം; അവൻ നമുക്ക് പ്രയോജനപ്പെട്ടേക്കാം. അല്ലെങ്കിൽ, നമുക്കവനെ ഒരു (പോറ്റു) കുട്ടിയാക്കി വെക്കാം.**

وَكَذَٰلِكَ مَكَّنَّا لِيُوسُفَ فِى ٱلْأَرْضِ وَلِنُعَلِّمَهُۥ مِن تَأْوِيلِ ٱلْأَحَادِيثِ ۚ وَٱللَّهُ غَالِبٌ عَلَىٰٓ أَمْرِهِۦ وَلَٰكِنَّ أَكْثَرَ ٱلنَّاسِ لَا يَعْلَمُونَ ﴿٢١﴾

**അപ്രകാരം, യൂസുഫിന് ഭൂമിയിൽ നാം സൗകര്യമുണ്ടാക്കിക്കൊടുത്തു. വർത്തമാനങ്ങളുടെ വ്യാഖ്യാനത്തിൽ നിന്നും അദ്ദേഹത്തിന് നാം പഠിപ്പിക്കുവാൻ വേണ്ടിയും (കൂടി) ആകുന്നു (അത്). അല്ലാഹു അവന്റെ കാര്യത്തിൽ [കാര്യം നടപ്പിൽ വരുത്തുന്നതിൽ] വിജയിക്കുന്നവനാണ്: എങ്കിലും മനുഷ്യരിൽ അധികപേരും അറിയുന്നില്ല.**

وَلَمَّا بَلَغَ أَشُدَّهُۥٓ ءَاتَيۡنَٰهُ حُكۡمًا وَعِلۡمًاۚ وَكَذَٰلِكَ نَجۡزِي ٱلۡمُحۡسِنِينَ ﴿٢٢﴾

**《22》 അദ്ദേഹം തന്റെ പൂർണശക്തി [പക്വമായ പ്രായം] പ്രാപിച്ചപ്പോൾ, അദ്ദേഹത്തിന് നാം വിജ്ഞാനവും, അറിവും നൽകി. അപ്രകാരം, സുകൃതം ചെയ്യുന്നവർക്ക് നാം പ്രതിഫലം നൽകുന്നതാണ്.**

---

《21》 وَقَالَ الَّذِي യാതൊരുവൻ പറഞ്ഞു اشْتَرَاهُ അദ്ദേഹത്തെ വാങ്ങിയ مِنْ مِصْرَ മിസ്റ്വ്‌റി (ഈജിപ്തി)ൽ നിന്ന് لِامْرَأَتِهِ തന്റെ സ്ത്രീയോട്, ഭാര്യയോട് أَكْرِمِي നീ ആദരിക്കുക, മാന്യമാക്കണം مَثْوَاهُ അവന്റെ താമസം, പാർപ്പിടത്തെ عَسَى ആയേക്കാം أَنْ يَنْفَعَنَا അവൻ നമുക്ക് പ്രയോജനപ്പെടുക أَوْ نَتَّخِذَهُ അല്ലെങ്കിൽ നമുക്കവനെ ആക്കാം وَلَدًا ഒരു സന്താനം, കുട്ടി وَ كَذَلِكَ അപ്രകാരം مَكَّنَّا നാം ഹിതം (സൗകര്യം- സ്ഥാനം- ഇടം) നൽകി لِيُوسُفَ യൂസുഫിന് فِي الْأَرْضِ ഭൂമിയിൽ وَلِنُعَلِّمَهُ അദ്ദേഹത്തിന് നാം പഠിപ്പിക്കുവാൻവേണ്ടിയും مِنْ تَأْوِيلِ വ്യാഖ്യാനത്തിൽ (പൊരുളിൽ)നിന്ന് الْأَحَادِيثِ വർത്തമാനങ്ങളുടെ, വിഷയങ്ങളുടെ وَ اللَّهُ അല്ലാഹുവാകട്ടെ غَالِبٌ ജയിക്കുന്നവനാണ് عَلَى أَمْرِهِ അവന്റെ കാര്യത്തിൽ, കാര്യത്തിന് وَلَكِنَّ എങ്കിലും, പക്ഷേ أَكْثَرَ അധികവും (അധികമാളും) النَّاسِ മനുഷ്യരിൽ لَا يَعْلَمُونَ അറിയുകയില്ല, അവർക്കറിഞ്ഞുകൂടാ 《22》 وَلَمَّا بَلَغَ അദ്ദേഹം എത്തിയ (പ്രാപിച്ച)പ്പോൾ أَشُدَّهُ അദ്ദേഹത്തിന്റെ പൂർണശക്തി, കൂടുതൽ ബലവത്തായ സ്ഥിതി آتَيْنَاهُ അദ്ദേഹത്തിന് നാം നൽകി حُكْمًا വിജ്ഞാനം, വിധി وَ عِلْمًا അറിവും, ജ്ഞാനവും وَ كَذَلِكَ അപ്രകാരം, അതുപോലെയത്രെ نَجْزِي നാം പ്രതിഫലം കൊടുക്കുന്നു الْمُحْسِنِينَ സുകൃതം (നന്മ- സൽഗുണം) ചെയ്യുന്നവർക്ക്.

---

യൂസുഫ് നബി (അ)യെ വാങ്ങിയ ഈജിപ്തുകാരന്റെ പേർ ക്വുർആനിൽ പറയപ്പെട്ടിട്ടില്ല. 30-ാം വചനത്തിൽ അയാളെപ്പറ്റി 'അസീസ്' ( الْعَزِيز) എന്ന് വിശേഷിപ്പിച്ചിട്ടുണ്ടെന്ന് മാത്രം. ഇതിന്റെ അർത്ഥം യഥാസ്ഥാനത്ത് വിവരിക്കുന്നുണ്ട്. തുടർന്നുള്ള പരാമർശങ്ങളിൽനിന്നും അദ്ദേഹം ഈജിപ്തിൽ വളരെ ഉന്നത പദവിയിലുള്ള ഒരാളായിരുന്നുവെന്ന് മനസ്സിലാക്കാം. രാജാവിന്റെ പ്രധാന മന്ത്രിയായിരുന്നുവെന്നും, ധനകാര്യമേലധികാരിയായിരുന്നുവെന്നുമൊക്കെ പറയപ്പെടുന്നുണ്ട്. ബൈബ്ളിൽ: 'മിദ്യാന്യർ അവനെ മിസ്രയീമിൽ ഫറവോന്റെ (രാജാവായ ഫിർഔന്റെ) ഒരു ഉദ്യോഗസ്ഥനായി അകമ്പടി നായകനായ പോത്തീഫറിന്നു വിറ്റു' എന്ന് പറഞ്ഞിരിക്കുന്നു. (ഉൽപ: 37ൽ 36) ഏതായാലും അദ്ദേഹത്തെ വാങ്ങിയ ആൾ അദ്ദേഹത്തിൽ പല ശുഭലക്ഷണങ്ങളുള്ളതായി മനസ്സിലാക്കി. തന്റെ പത്നിയായ ഗൃഹനായികയോട് അത് സൂചിപ്പിക്കുകയും അവനെ ഒരടിമയെപ്പോലെ കണക്കാക്കാതെ മാന്യമായ നിലക്ക് വീട്ടിൽ പാർപ്പിക്കണമെന്ന് കൽപിക്കുകയും ചെയ്തു. ഈ സ്ത്രീയുടെ പേര് 'സുലൈഖ' (زُلَيْخَا) എന്നാണ് പരക്കെ അറിയപ്പെടുന്നത്. 'റാഈൽ' (رَاعِيل) എന്നായിരുന്നുവെന്നും, റാഈലിന്റെ ഒരു മറു പേരായിരുന്നു സുലൈഖാ എന്നും പറയപ്പെട്ടിട്ടുണ്ട്.الله اعلم

ജീവനാശം വരെയുള്ള കഷ്ടാവസ്ഥകളിൽ നിന്നെല്ലാം രക്ഷപ്പെടുത്തി യൂസുഫിനെ ഇങ്ങനെ മാന്യമായ ഒരു നിലപാടിലെത്തിച്ചതിൽ അല്ലാഹു പല യുക്തികളും കണ്ടു വെച്ചിട്ടുണ്ട്; അതുമുഖേന അദ്ദേഹത്തിന് സ്വപ്ന വ്യാഖ്യാനം തുടങ്ങിയ വൈജ്ഞാനിക യാഥാർത്ഥ്യങ്ങൾ പലതും പഠിക്കുവാനും, പരിചയിക്കുവാനും സൗകര്യമുണ്ടാക്കും; അല്ലാഹു നടപ്പിൽ വരുത്തുവാൻ ഉദ്ദേശിക്കുന്ന കാര്യപരിപാടികളെല്ലാം അവൻ ഒരു വിഘ്നവും കൂടാതെ നടപ്പിലാക്കുക തന്നെ ചെയ്യും; പക്ഷേ, മിക്ക ആളുകൾക്കും അത് മനസ്സിലാക്കുവാൻ കഴിയുകയില്ല എന്നൊക്കെയാണ് ആദ്യത്തെ വചനത്തിൽ തുടർന്നു പറഞ്ഞതിന്റെ സാരം. ശാരീരകവും, ബുദ്ധിപരവുമായ പൂർണശക്തി പ്രാപിക്കുന്നതിന് മുമ്പ് അങ്ങനെ പലതും കഴിഞ്ഞു. പൂർണശക്തിയും പക്വതയും പ്രാപിച്ചു കഴിഞ്ഞതോടുകൂടി അദ്ദേഹത്തിന് അറിവ്, യുക്തിജ്ഞാനം, കാര്യങ്ങളിൽ തീരുമാനം കാണുവാനുള്ള വൈഭവം ആദിയായവ നൽകി അനുഗ്രഹിക്കുകയും ചെയ്തു എന്നൊക്കെയാണ് രണ്ടാമത്തെ വചനത്തിൽ പറഞ്ഞതിന്റെ സാരം.

ശാരീരകവും മാനസികവുമായ പൂർണത പ്രാപിക്കൽ (بَلَغَ أَشُدَّهُ) ഏറെക്കുറെ മുപ്പതിനും നാൽപ്പതിനും ഇടക്കുള്ള പ്രായത്തിലായിരിക്കും. ഒരു നിശ്ചിത വയസ്സിൽ പരിമിതമല്ല അത്. അദ്ദേഹത്തിന് വിജ്ഞാനവും അറിവും നൽകി എന്ന് പറഞ്ഞതിന്റെ താൽപര്യം പ്രവാചകത്വം നൽകി എന്നാണെന്നും, മുപ്പതോ മുപ്പത്തിമൂന്നോ വയസ്സുള്ളപ്പോൾ അദ്ദേഹത്തിന് പ്രവാചകത്വം ലഭിച്ചിരുന്നുവെന്നും ചിലർ അഭിപ്രായപ്പെടുന്നു. അല്ലാഹുവിനറിയാം. പൂർണത പ്രാപിച്ചശേഷം നൽകപ്പെട്ട വിജ്ഞാനവും അറിവും കൊണ്ട് ഉദ്ദേശിക്കപ്പെട്ടത് പ്രവാചകത്വം ആയിരുന്നാലും അല്ലെങ്കിലും ശരി, അടുത്ത വചനത്തിലും തുടർന്നുള്ള ഏതാനും വചനങ്ങളിലും പ്രസ്താവിക്കപ്പെട്ട സംഭവങ്ങൾ അതിന് മുമ്പ് സംഭവിച്ചവയാണെന്നുള്ളതിൽ സംശയമില്ല. അദ്ദേഹം അസീസിന്റെ വീട്ടിൽ മാന്യമായി ജീവിച്ചുകൊണ്ടിരിക്കുമ്പോൾ ഉണ്ടായ ഒരു പ്രധാന സംഭവമാണ് അടുത്ത വചനത്തിൽ കാണുന്നത്:-

وَرَٰوَدَتْهُ ٱلَّتِى هُوَ فِى بَيْتِهَا عَن نَّفْسِهِۦ

**《23》 അദ്ദേഹം യാതൊരുവളുടെ വീട്ടിലാണോ അവൾ അദ്ദേഹത്തെ വശീകരിക്കുവാൻ [അധീനപ്പെടുത്തുവാൻ] ശ്രമം നടത്തി.**

وَغَلَّقَتِ ٱلْأَبْوَٰبَ

**അവൾ വാതിലുകൾ (അടച്ചു) പൂട്ടുകയും ചെയ്തു.**

وَقَالَتْ هَيْتَ لَكَ ۚ

**നീ ഇങ്ങോട്ടുവാ! എന്ന് അവൾ പറയുകയും ചെയ്തു.**

قَالَ مَعَاذَ ٱللَّهِ ۖ إِنَّهُۥ رَبِّىٓ أَحْسَنَ مَثْوَاىَ ۖ إِنَّهُۥ لَا يُفْلِحُ ٱلظَّٰلِمُونَ ﴿٢٣﴾

**അദ്ദേഹം പറഞ്ഞു: അല്ലാഹുവിൽ ശരണം! നിശ്ചയമായും അവൻ, എന്റെ രക്ഷിതാവാണ്; എന്റെ താമസം (ഇവിടെ) അവൻ നന്നാക്കി തന്നിരിക്കുന്നു. നിശ്ചയമായും കാര്യം: അക്രമം പ്രവർത്തിക്കുന്നവർ വിജയിക്കുകയില്ല.**

﴾23﴿ وَرَاوَدَتْهُ അദ്ദേഹത്തോട് വശീകരണശ്രമം നടത്തി (നയത്തിൽ തന്ത്രം പ്രയോഗിച്ചു) الَّتِي യാതൊരുവൾ هُوَ അദ്ദേഹം فِي بَيْتِهَا അവളുടെ വീട്ടിലാണ് عَن نَّفْسِهِ അദ്ദേഹത്തിനുവേണ്ടി (വശീകരണാർത്ഥം) وَغَلَّقَتِ അവൾ (അടച്ചു) പൂട്ടുകയും ചെയ്തു الْأَبْوَابَ വാതിലുകൾ وَقَالَتْ അവൾ പറയുകയും ചെയ്തു هَيْتَ لَكَ നീ ഇങ്ങോട്ടുവാ, നീ വാ قَالَ അദ്ദേഹം പറഞ്ഞു مَعَاذَ اللَّهِ അല്ലാഹുവിൽ ശരണം, അല്ലാഹുവിന്റെ രക്ഷ إِنَّهُ നിശ്ചയമായും അവൻ, അദ്ദേഹം رَبِّي എന്റെ രക്ഷിതാവാണ്, യജമാനനാണ് أَحْسَنَ അവൻ (അദ്ദേഹം) നന്നാക്കിയിരിക്കുന്നു مَثْوَايَ എന്റെ താമസത്തെ, പാർപ്പിടം إِنَّهُ നിശ്ചയമായും അത് (കാര്യം) لَا يُفْلِحُ വിജയിക്കുകയില്ല الظَّالِمُونَ അക്രമം ചെയ്യുന്നവർ.

---

മറ്റൊരാളുടെ ഉദ്ദേശത്തിനെതിരായി അയാളെ സൗമ്യതയിലും നയത്തിലും പാട്ടിലാക്കുവാൻ ശ്രമം നടത്തുന്നതിന് مُرَاوَدَة (മുറാവദത്ത്) എന്ന് പറയപ്പെടുന്നു. ഇതിന്റെ ക്രിയാരൂപമാണ് رَاوَدَ(റാവദ). അതോടൊപ്പം (അൻ) എന്ന അവ്യയം ചേർത്തുകൊണ്ട് ആരെ വശീകരിക്കുവാനാണോ ശ്രമിക്കുന്നതെങ്കിൽ അയാളുടെ പേരും പറയപ്പെടും. .....إِنَّهُ رَبِّي എന്ന വാകൃത്തിന് രണ്ടു പ്രകാരത്തിൽ വിവക്ഷ നൽകപ്പെടാവുന്നതാണ്: 1. അവൻ– അതായത് അല്ലാഹു എന്റെ രക്ഷിതാവാണെന്ന്, എനിക്കിവിടെ മാന്യമായി കഴിഞ്ഞു കൂടുവാനുള്ള അവസരം അവനാണ് ഉണ്ടാക്കിത്തന്നത്. അതുകൊണ്ട് അവൻ ഇഷ്ടപ്പെടാത്ത വിഷയത്തിൽ ഞാൻ പ്രവേശിക്കുകയില്ല. 2. അദ്ദേഹം– അതായത് വീട്ടു നായകനും നിങ്ങളുടെ ഭർത്താവുമായ മാന്യൻ– എന്റെ രക്ഷിതാവാണ്. അഥവാ എന്നെ വാങ്ങിക്കൊണ്ടുവന്നു മാന്യമായ സ്ഥിതിയിലാക്കിയ യജമാനനാണ്. നിങ്ങളുടെ ആവശ്യത്തിന് വഴങ്ങി അദ്ദേഹത്തെ വഞ്ചിക്കുവാൻ ഞാൻ തയ്യാറില്ല.

وَلَقَدْ هَمَّتْ بِهِۦ ۖ وَهَمَّ بِهَا لَوْلَآ أَن رَّءَا بُرْهَـٰنَ رَبِّهِۦ ۚ

**﴾24﴿ തീർച്ചയായും, അവൾ അദ്ദേഹത്തെക്കുറിച്ച് (ചിലത്) ഉദ്ദേശിക്കുകയുണ്ടായി; അദ്ദേഹം അവളെക്കുറിച്ചും (ചിലത്) ഉദ്ദേശിച്ചു; തന്റെ റബ്ബിന്റെ (വക) ദൃഷ്ടാന്തം അദ്ദേഹം കണ്ടിട്ടില്ലായിരുന്നുവെങ്കിൽ...! [അത് സംഭവി ക്കുമായിരുന്നു!]**

كَذَٰلِكَ لِنَصْرِفَ عَنْهُ ٱلسُّوٓءَ وَٱلْفَحْشَآءَ ۚ

**അപ്രകാരം (ചെയ്തത്), അദ്ദേഹത്തിൽ നിന്ന് നാം തിന്മയും, നീചവൃത്തിയും തിരിച്ചുകളയുവാൻ വേണ്ടിയാണ്.**

إِنَّهُۥ مِنْ عِبَادِنَا ٱلْمُخْلَصِينَ ﴿٢٤﴾

**(കാരണം) നിശ്ചയമായും, അദ്ദേഹം നമ്മുടെ നിഷ്കളങ്കരാപ്പെട്ട അടിയാന്മാരിൽ പെട്ടവനാകുന്നു.**

---

﴿24﴾ وَلَقَدْ هَمَّتْ അവൾ തീർച്ചയായും കരുതി, ഉദ്ദേശിക്കുകയുണ്ടായി بِهِۦ അദ്ദേഹത്തെപ്പറ്റി وَهَمَّ അദ്ദേഹവും കരുതി, ഉദ്ദേശിച്ചു بِهَا അവളെപ്പറ്റി لَوْلَا ഇല്ലായിരുന്നുവെങ്കിൽ أَن رَّءَا അദ്ദേഹം കണ്ടു(വെന്നത്), കാണൽ بُرْهَانَ ദൃഷ്ടാന്തം, തെളിവ് رَبِّهِۦ തന്റെ റബ്ബിന്റെ كَذَٰلِكَ അപ്രകാരം لِنَصْرِفَ നാം തിരിച്ചുകളയുവാൻ വേണ്ടിയാണ് عَنْهُ അദ്ദേഹത്തിൽനിന്ന് ٱلسُّوٓءَ തിന്മയെ وَٱلْفَحْشَآءَ നീചവൃത്തിയെയും إِنَّهُۥ നിശ്ചയമായും അദ്ദേഹം مِنْ عِبَادِنَا നമ്മുടെ അടിയാന്മാരിൽ പെട്ടവനാണ് ٱلْمُخْلَصِينَ നിഷ്കളങ്കരാക്കപ്പെട്ട (കറകളഞ്ഞ- സത്തായ)വരായ

---

هَمَّتْ بِهِۦ (അവൾ അദ്ദേഹത്തെപ്പറ്റി ഉദ്ദേശിച്ചു) എന്ന് പറഞ്ഞതിന്റെ താൽപര്യം. അവൾ യൂസുഫുമായി സ്വകാര്യബന്ധത്തിൽ ഏർപ്പെടുവാൻ ഉദ്യമിച്ചുവെന്നും, അതിന് വിസമ്മതിക്കുന്നപക്ഷം അദ്ദേഹത്തിനെതിരെ പ്രതികാര നടപടി എടുക്കണമെന്നുദ്ദേശിച്ചുവെന്നും ആയിരിക്കാവുന്നതാണ് .... وَهَمَّ بِهَا (അദ്ദേഹം അവളെപ്പറ്റിയും ഉദ്ദേശിച്ചു...) എന്ന് പറഞ്ഞതിന്റെ താൽപര്യം ഒന്നിലധികം പ്രകാരത്തിൽ വിവരിക്കപ്പെട്ടിരിക്കുന്നു. അവയിൽ പ്രസ്താവയോഗ്യമായത് രണ്ടഭിപ്രായങ്ങളാണ്.

(1) അവളുടെ ദുഷ്പെരുമാറ്റത്തിനെതിരെ വല്ല പ്രതികാരവും നടത്തുവാൻ അദ്ദേഹവും ഉദ്ദേശിച്ചു. എങ്കിലും അല്ലാഹുവിങ്കൽ നിന്നുള്ള ദൃഷ്ടാന്തം കണ്ടതുകൊണ്ട് അത് ചെയ്യാൻ ഇടവന്നില്ല. അദ്ദേഹം അവളിൽ നിന്ന് ഒഴിഞ്ഞുമാറുക മാത്രമാണ് ചെയ്തത്.

(2) ഇച്ഛാനുസരണമോ താൽപര്യപൂർവ്വമോ അല്ലാതെ, - മനുഷ്യസഹജമായ സ്വഭാവപ്രകൃതിയനുസരിച്ച്- അദ്ദേഹത്തിന്റെ മനസ്സിലും വികാരവും ചായ്വുമുണ്ടായി. അപ്പോഴേക്കും അദ്ദേഹം അല്ലാഹുവിന്റെ ദൃഷ്ടാന്തം കാണുകയുണ്ടായി. അതുകൊണ്ട് വികാരത്തിന് വഴങ്ങുകയോ ചായ്വ് പ്രകടിപ്പിക്കുകയോ ചെയ്തില്ല. സ്വയം ശുദ്ധത പാലിക്കുകയാണ് ചെയ്തത്.

ഈ രണ്ടാമത്തെ വ്യാഖ്യാനം യൂസുഫ് നബി (അ)ന്റെ പരിശുദ്ധതക്കും നിഷ്കളങ്കതക്കും യോജിച്ചതല്ലെന്ന് പ്രഥമ വീക്ഷണത്തിൽ ഒരു പക്ഷേ തോന്നിയേക്കാം. വാസ്തവത്തിൽ, അദ്ദേഹത്തിന്റെ നിഷ്കളങ്കതക്കും പരിശുദ്ധതക്കും മകുടം ചാർത്തുന്ന ഒരു തെളിവായിരിക്കും അത്. ശാരീരികമോ, മാനസികമോ ആയ വിചാരവികാരങ്ങളൊന്നും ഒരാളിൽ ഇല്ലാതിരിക്കുന്നത് നിമിത്തം അയാൾ പാപങ്ങളിൽനിന്ന് ഒഴിഞ്ഞു നിൽക്കുന്നത് അയാളുടെ ഒരു ഉൽകൃഷ്ടതയായി കണക്കാക്കുവാനില്ല. നേരെമറിച്ച് പ്രകൃതിസഹജമായുണ്ടാകുന്ന വിചാരവികാരങ്ങൾ ഉണ്ടായിത്തീരുകയും, അവ പ്രകടമാക്കുകയും പ്രവർത്തനത്തിൽ കൊണ്ടുവരുകയും ചെയ്വാനുള്ള അവസരം ലഭിക്കുകയും ചെയ്തിട്ടും- ഭവിഷ്യൽ ഫലം ഓർത്ത് മനപ്പൂർവ്വം- പിൻമാറി നിൽക്കുന്നതിലാണ് യോഗ്യതയും ഉൽകൃഷ്ടതയുമുള്ളത്. ഒരാൾ ഒരു തിന്മ ചെയ്യുവാൻ ഉദ്ദേശിച്ചിട്ട് അത് പ്രവർത്തിക്കാത്തപക്ഷം അതവന് ഒരു നന്മ

യായി രേഖപ്പെടുത്തുന്നതാണ് എന്ന് ബുഖാരി, മുസ്‌ലിം (റ) മുതലായവർ രേഖപ്പെടുത്തിയ പ്രസിദ്ധമായ ഒരു ഹദീഥിൽ വന്നിട്ടുള്ളത് പ്രസ്താവ്യമാകുന്നു. ഇമാം സമഖ്ശരീ (റ)യും മറ്റു ചിലരും ശരിവെക്കുന്നതും, ന്യായീകരിക്കുന്നതും ഈ അഭിപ്രായത്തെയാണ്. മൂന്നാമത്തെ ഒരഭിപ്രായം ഇബ്നുകഥീർ (റ) ഉദ്ധരിച്ചു കാണാം. അല്ലാഹുവിൽനിന്നുള്ള ദൃഷ്ടാന്തം അദ്ദേഹം കണ്ടതുകൊണ്ട് അദ്ദേഹം അവളെപ്പറ്റി അങ്ങിനെയൊന്നും ഉദ്ദേശിക്കയുണ്ടായിട്ടില്ല എന്നാണത്. ഇതനുസരിച്ച് وَهَمَّ بِهَا لَوْلَا أَن رَّأَىٰ بُرْهَانَ رَبِّهِ എന്നുള്ള വാക്യത്തിന് ഇങ്ങിനെ വിവർത്തനം നൽകാം: തന്റെ റബ്ബിന്റെ ദൃഷ്ടാന്തം അദ്ദേഹം കണ്ടില്ലായിരുന്നുവെങ്കിൽ അവളെപ്പറ്റി അദ്ദേഹവും ഉദ്ദേശിക്കുമായിരുന്നു. ഇ ൗ അഭിപ്രായം അറബി വ്യാകരണ നിയമപ്രകാരം ആലോചിക്കപ്പെടേണ്ടതുണ്ടെന്നും ചൂണ്ടിക്കാണിക്കപ്പെടുന്നു.

യൂസുഫ് നബി (അ) കണ്ടുവെന്ന് പറഞ്ഞ ആ ദൃഷ്ടാന്തം (بُرْهَان) എന്തായിരുന്നു? പലരും പല പ്രകാരത്തിൽ അതിനെ വിവരിച്ചിരിക്കുന്നത് കാണാം. ഒന്നിനും പ്രത്യേകം തെളിവുകളില്ല താനും. യൂസുഫ് നബി (അ) ന്റെ മനസ്സിൽ ആ അവസരത്തിൽ എന്തോ ചില വിചാരങ്ങൾ ഉണ്ടായി. അപ്പോഴേക്കും അല്ലാഹുവിനെക്കുറിച്ചുള്ള ബോധവും, ഭവിഷ്യത്തിനെക്കുറിച്ചുള്ള ഭയവും അദ്ദേഹത്തിനുണ്ടായി. അങ്ങനെ, ആ വിചാരത്തിൽനിന്ന് അദ്ദേഹം വിമുക്തനാകുകയും ചെയ്തു എന്ന് മൊത്തത്തിൽ മനസ്സിലാക്കാം. ദൃഷ്ടാന്തം വിവരിച്ചുകൊണ്ടുള്ള പല അഭിപ്രായങ്ങളും ഉദ്ധരിച്ചശേഷം ഇബ്നുജരീർ (റ) പറയുകയാണ്: യൂസുഫ് നബി (അ) ഉദ്ദേശിച്ച കാര്യത്തിൽ നിന്ന് ഒഴിഞ്ഞു നിൽക്കുവാൻ പ്രചോദനം നൽകുമാറ് അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽപെട്ട ഒരു ദൃഷ്ടാന്തം അദ്ദേഹം കാണുകയുണ്ടായി. അത് അവയിൽ ഏതെങ്കിലും ഒന്നായിരിക്കാം, അല്ലാതെയുമായിരിക്കാം. ഒന്നും നിജപ്പെടുത്തുവാൻ തക്ക തെളിവില്ല. ഇതാണ് വാസ്തവം. അപ്രകാരം ചെയ്തത് അദ്ദേഹത്തിൽനിന്ന് തിന്മയും, നീചവൃത്തിയും തിരിച്ചു കളയുവാനാണെന്നും, അദ്ദേഹം നമ്മുടെ നിഷ്കളങ്കരാക്കപ്പെട്ട അടിയനാണെന്നും (كَذَٰلِكَ لِنَصْرِفَ عَنْهُ - الآية) അല്ലാഹു പറഞ്ഞതിൽനിന്ന് തന്നെ- അൽപം ആലോചിക്കുന്നവർക്ക് ആ ദൃഷ്ടാന്തം കൊണ്ടുള്ള വിവക്ഷ ഏറെക്കുറെ മനസ്സിലാക്കാവുന്നതാണ്. إِنْ شَاءَ الله സംഭവത്തിന്റെ തുടർന്നുള്ള ഭാഗം അടുത്ത വചനത്തിൽ അല്ലാഹു വിവരിക്കുന്നു:-

وَٱسْتَبَقَا ٱلْبَابَ وَقَدَّتْ قَمِيصَهُۥ مِن دُبُرٍ

**﴾25﴿ രണ്ടുപേരും വാതിൽക്കലേക്ക് മത്സരിച്ചോടി; അവൾ അദ്ദേഹത്തിന്റെ കുപ്പായം പിന്നിൽനിന്ന് (പിടിച്ചു) കീറുകയും ചെയ്തു.**

وَأَلْفَيَا سَيِّدَهَا لَدَا ٱلْبَابِ ۚ

**അവളുടെ നാഥനെ [ഭർത്താവിനെ] അവർ വാതിൽക്കൽ വെച്ച് കണ്ടെത്തുകയും ചെയ്തു.**

قَالَتْ مَا جَزَآءُ مَنْ أَرَادَ بِأَهْلِكَ

**(ഉടനെ) അവൾ പറഞ്ഞു: നിങ്ങളുടെ വീട്ടുകാരെക്കൊണ്ട് തിന്മ (ചെ**

سُوٓءًا إِلَّآ أَن يُسۡجَنَ أَوۡ عَذَابٌ أَلِيمٞ ﴿٢٥﴾

യ്യുവാൻ) ഉദ്ദേശിച്ചവന്റെ പ്രതിഫലം അല്ല, അവൻ തടവിലാക്കപ്പെടുകയോ, അല്ലെങ്കിൽ വേദനയേറിയ വല്ല ശിക്ഷയോ അല്ലാതെ (മറ്റൊന്നും).

---

《25》 وَاسْتَبَقَا രണ്ടാളും മുൻകടന്നു വന്നു, (മത്സരിച്ചോടി) الْبَابَ വാതിൽക്കൽ, വാതിൽക്കലേക്ക് وَقَدَّتْ അവൾ കീറുകയും ചെയ്തു قَمِيصَهُ അദ്ദേഹത്തിന്റെ കുപ്പായം مِن دُبُرٍ പിന്നിൽനിന്നും, പിന്നിലൂടെ وَأَلْفَيَا രണ്ടാളും കണ്ടെത്തുക (കണ്ടുമുട്ടുക)യും ചെയ്തു سَيِّدَهَا അവളുടെ നാഥനെ (യജമാനനെ) لَدَى الْبَابِ വാതിൽക്കൽവെച്ച്, വാതിലിന്നടുക്കൽ قَالَتْ അവൾ പറഞ്ഞു مَا جَزَاءُ പ്രതിഫലമല്ല, എന്താണ് പ്രതിഫലം مَنْ أَرَادَ ഉദ്ദേശിച്ചവന്റെ بِأَهْلِكَ താങ്കളുടെ വീട്ടുകാരെക്കൊണ്ട് سُوءًا തിന്മയെ إِلَّا أَن يُسْجَنَ അവൻ തടവിലാക്ക (കാരാഗൃഹത്തിലാക്ക)പ്പെടുകയല്ലാതെ أَوْ عَذَابٌ അല്ലെങ്കിൽ വല്ല ശിക്ഷയും أَلِيمٌ വേദനയേറിയ

---

പുറത്തേക്ക് കടന്നു അവളിൽനിന്ന് രക്ഷപ്പെടുവാൻ വേണ്ടി യൂസുഫ് നബി (അ) വാതിൽക്കലേക്ക് ഓടി. തന്റെ ആവശ്യം സാധിപ്പിക്കാതെ അവനെ വിട്ടുകൂടാ എന്ന് വെച്ച് സുലൈഖായും പിന്നാലെ ഒപ്പം ഓടി. അവൾ അദ്ദേഹത്തിന്റെ കുപ്പായം പിന്നിൽനിന്ന് പിടിച്ചു വലിച്ചു, അത് കീറി. അപ്പോഴതാ അസീസ്– അവളുടെ ഭർത്താവ്– വാതിൽക്കൽ! പെട്ടെന്ന് ഒഴികഴിവ് പറയാനുള്ള സാമർത്ഥ്യം സ്ത്രീ സഹജമാണല്ലോ. അവൾ യഥാർത്ഥം മറിച്ചാക്കിക്കൊണ്ട് പറഞ്ഞു: ഇതാ, ഇവൻ എന്റെ നേരെ ദുർവൃത്തിക്കായി ശ്രമം നടത്തുന്നു. അതിനുവേണ്ടി എന്നെ പിടിച്ചു വലിക്കുന്നു. ഇവനെ ഒരിക്കലും വെറുതെ വിട്ടുകൂടാ. ഉന്നതനും മാന്യനുമായ നിങ്ങളുടെ പത്നിയെക്കൊണ്ട് നീചവൃത്തി ചെയ്യുവാൻ ശ്രമം നടത്തുന്ന ഇവനെ തടവിലിടുകയോ, കഠിനമായി ശിക്ഷിക്കുകയോ ചെയ്യുക തന്നെ വേണം. യൂസുഫ് നബി (അ) സത്യാവസ്ഥ വിവരിച്ചു:–

قَالَ هِيَ رَٰوَدَتۡنِي عَن نَّفۡسِيۚ وَشَهِدَ شَاهِدٞ مِّنۡ أَهۡلِهَآ إِن كَانَ قَمِيصُهُۥ قُدَّ مِن قُبُلٖ فَصَدَقَتۡ وَهُوَ مِنَ ٱلۡكَٰذِبِينَ ﴿٢٦﴾

《26》 അദ്ദേഹം [യൂസുഫ്] പറഞ്ഞു: അവളത്രെ എന്നെ വശീകരിക്കുവാൻ [വശത്താക്കുവാൻ] ശ്രമം നടത്തിയത്. അവളുടെ ആൾക്കാരിൽ നിന്ന് ഒരാൾ (ഇങ്ങിനെ) സാക്ഷ്യം പറയുകയും ചെയ്തു: അവന്റെ കുപ്പായം മുന്നിൽനിന്ന് കീറപ്പെട്ടിരിക്കുകയാണെങ്കിൽ, അവൾ സത്യം പറഞ്ഞിരിക്കയാണ്; അവൻ കളവ് പറയുന്നവരിൽ പെട്ടവനുമാകുന്നു.

وَإِن كَانَ قَمِيصُهُۥ قُدَّ مِن دُبُرٖ فَكَذَبَتۡ وَهُوَ مِنَ ٱلصَّٰدِقِينَ ﴿٢٧﴾

《27》 അവന്റെ കുപ്പായം പിന്നിൽനിന്ന് കീറപ്പെട്ടിരിക്കുകയാണെങ്കിൽ, അവൾ കളവ് പറഞ്ഞിരി

ക്കുകയുമാണ്. അവൻ സത്യം പറയുന്നവരിൽപ്പെട്ടവനുമാകുന്നു.

فَلَمَّا رَءَا قَمِيصَهُۥ قُدَّ مِن دُبُرٍ قَالَ إِنَّهُۥ مِن كَيْدِكُنَّ ۖ إِنَّ كَيْدَكُنَّ عَظِيمٌ ﴿٢٨﴾

﴾28﴿ അങ്ങനെ, അദ്ദേഹത്തിന്റെ കുപ്പായം പിന്നിൽ നിന്ന് കീറപ്പെട്ടതായി കണ്ടപ്പോൾ അദ്ദേഹം (അവളോട്) പറഞ്ഞു: നിശ്ചയമായും ഇത്, (സ്ത്രീകളായ) നിങ്ങളുടെ തന്ത്രത്തിൽ പെട്ടതാണ്. നിശ്ചയമായും നിങ്ങളുടെ തന്ത്രം വമ്പിച്ചതാകുന്നു.

---

﴾26﴿ قَالَ അദ്ദേഹം പറഞ്ഞു هِيَ അവൾ, അവളത്രെ رَاوَدَتْنِي എന്നോട് വശീകരണശ്രമം നടത്തി, വശത്താക്കുവാൻ ശ്രമം നടത്തിയത് عَنْ نَفْسِي എനിക്കുവേണ്ടി (എന്നെ വശീകരിക്കുവാൻ) وَشَهِدَ സാക്ഷ്യം പറയുകയും ചെയ്തു شَاهِدٌ ഒരു സാക്ഷി مِنْ أَهْلِهَا അവളുടെ ആൾക്കാരിൽനിന്ന്, വീട്ടുകാരിൽനിന്ന് إِنْ كَانَ ആകുന്നുവെങ്കിൽ قَمِيصُهُ അവന്റെ കുപ്പായം قُدَّ കീറപ്പെട്ടിരിക്കുന്നു (വെങ്കിൽ) مِنْ قُبُلٍ മുന്നിൽ (മുൻഭാഗത്ത്) നിന്ന് فَصَدَقَتْ എന്നാൽ അവൾ സത്യം പറഞ്ഞു وَهُوَ അവനാകട്ടെ مِنَ الْكَاذِبِينَ കളവ് (വ്യാജം) പറയുന്നവരിൽപെട്ടവൻ ആകുന്നു. ﴾27﴿ وَإِنْ كَانَ ആണെങ്കിലോ قَمِيصُهُ അവന്റെ കുപ്പായം قُدَّ കീറപ്പെട്ടിരിക്കുന്നു مِنْ دُبُرٍ പിന്നിൽ നിന്ന് فَكَذَبَتْ എന്നാൽ അവൾ കളവ് പറഞ്ഞു وَهُوَ അവനാകട്ടെ مِنَ الصَّادِقِينَ സത്യം പറയുന്നവരിൽപെട്ടവനാണ്. ﴾28﴿ فَلَمَّا رَأَى അങ്ങനെ (എന്നിട്ട്) അദ്ദേഹം കണ്ടപ്പോൾ قَمِيصَهُ അദ്ദേഹത്തിന്റെ കുപ്പായം قُدَّ കീറപ്പെട്ടുവെന്ന്, കീറപ്പെട്ടതായി مِنْ دُبُرٍ പിന്നിൽ നിന്ന് قَالَ അദ്ദേഹം പറഞ്ഞു إِنَّهُ നിശ്ചയമായും അത് (ഇത്) مِنْ كَيْدِكُنَّ നിങ്ങളുടെ തന്ത്രത്തിൽ പെട്ടതാണ് إِنَّ كَيْدَكُنَّ നിശ്ചയമായും നിങ്ങളുടെ തന്ത്രം عَظِيمٌ വമ്പിച്ചതാകുന്നു.

---

അനന്തരം രണ്ടാളോടുമായി അദ്ദേഹം പറഞ്ഞു:-

يُوسُفُ أَعْرِضْ عَنْ هَٰذَا ۚ وَٱسْتَغْفِرِى لِذَنۢبِكِ ۖ إِنَّكِ كُنتِ مِنَ ٱلْخَاطِـِٔينَ ﴿٢٩﴾

﴾29﴿ യൂസുഫ്! നീ ഇതിനെപ്പറ്റി അവഗണിച്ചേക്കുക! (സുലൈഖാ!) നീ നിന്റെ പാപത്തിന് പാപമോചനം തേടുകയും ചെയ്യുക; നിശ്ചയമായും നീ, തെറ്റുകാരിൽ പെട്ടവളായിരിക്കുന്നു.

---

﴾29﴿ يُوسُفُ യൂസുഫ്, യൂസുഫേ أَعْرِضْ തിരിഞ്ഞുകളയുക, അവഗണിക്കുക عَنْ هَٰذَا ഇതിനെപ്പറ്റി وَاسْتَغْفِرِي നീ (സ്ത്രീ) പാപമോചനം തേടുകയും ചെയ്യുക

لِذَنۢبِكِ നിന്റെ പാപത്തിനുവേണ്ടി إِنَّكِ നിശ്ചയമായും നീ كُنتِ നീ ആയിരിക്കുന്നു مِنَ ٱلْخَاطِـِٔينَ തെറ്റുകാരിൽ (അബദ്ധക്കാരിൽ) പെട്ട(വൾ)

---

രണ്ടു പേരുടെയും മൊഴിയിൽ അവനവന്റെ നിരപരാധിത്വവും മറ്റേയാളുടെ മേലുള്ള ആരോപണവും ഉള്ളതുകൊണ്ട് ഒരാളുടെമേൽ കുറ്റം ചുമത്തുവാൻ എന്തെങ്കിലും തെളിവ് വേണമല്ലോ. സ്ത്രീയുടെ സ്വന്തക്കാരിൽ നിന്ന്തന്നെ ഒരാൾ മുമ്പോട്ട്വന്നു. അവൻ അവളെ പിടികൂടാൻ ചെന്നതാണെങ്കിൽ കുപ്പായത്തിന്റെ മുൻവശവും, അവൾ അവനെ പിടികൂടാൻ ചെന്നതാണെങ്കിൽ കുപ്പായത്തിന്റെ പിൻവശവുമായിരിക്കും കീറിയിരിക്കുക എന്ന് പറഞ്ഞു. നിഷ്പക്ഷമായ ഒരു തെളിവ്സമർപ്പണമാണല്ലോ ഇത്. നോക്കുമ്പോൾ കുപ്പായം കീറിയിരുന്നത് പിൻഭാഗത്തായിരുന്നു. ഇതിൽനിന്ന് കാര്യം വെളിക്ക്വന്നു. അസീസ് അവൾക്കുനേരെ ക്ഷോഭിച്ചു ശണ്ഠകൂടുവാനോ കയർക്കുവാനോ മുതിരാതെ വിഷയം കൈകാര്യം ചെയ്തു. ഉപായവും സൂത്രവും പ്രയോഗിച്ചു തടിതപ്പുകയും കുറ്റത്തിൽനിന്ന് ഒഴിവാകുകയും ചെയ്യുന്നത് സ്ത്രീകൾക്ക് പൊതുവെയുള്ള ഒരു സ്വഭാവമാണ്. അതിൽ നിങ്ങൾക്ക് വലിയ സാമർത്ഥ്യം തന്നെയുണ്ട്. അതിൽപെട്ടതാണിതും എന്ന് പറഞ്ഞു കുറ്റം ഭാര്യയുടേതുതന്നെയാണെന്നും സ്ഥാപിച്ചു. മേലിൽ ഇതിനെത്തുടർന്നു അനിഷ്ടകരമോ, അപമാനകരമോ ആയ സംഭവങ്ങളൊന്നും ഉണ്ടാകാതിരിക്കുവാൻ വേണ്ടി അവളുടെ പക്കൽ വന്നുപോയ ഈ കൃത്യത്തെ കേവലം നിസ്സാരമാക്കി അവഗണിച്ചു കളയണമെന്ന് അദ്ദേഹം യൂസുഫ് നബി (അ)യെ ഉപദേശിക്കുകയും ചെയ്തു. അങ്ങനെ, അന്തരീക്ഷം ശാന്തമാക്കിയശേഷം, നിന്റെ പക്കൽ തെറ്റ് പറ്റിപ്പോയിട്ടുള്ളത് ഇനി നിഷേധിച്ചിട്ട് കാര്യമില്ല; പാപമോചനം തേടിക്കൊള്ളണം എന്ന് ഭാര്യയെയും ഉപദേശിച്ചു.

കേസിന് തുമ്പുണ്ടാക്കുമാറ് തെളിവ് സമർപ്പിച്ച ആ സാക്ഷി ആരായിരുന്നുവെന്ന് വ്യക്തമാക്കപ്പെട്ടിട്ടില്ല. അവളുടെ സ്വന്തക്കാരിൽപെട്ട ഒരു സാക്ഷി (شَاهِدٌ مِّنْ أَهْلِهَا) എന്ന് മാത്രമേ പറയുന്നുള്ളൂ. സ്വന്തത്തിൽപെട്ടവർ കക്ഷിക്ക് ഗുണകരമായിത്തീരുന്ന തെളിവ് കൊണ്ടുവരുമ്പോൾ അതിൽ സംശയിക്കപ്പെടാമെങ്കിലും, ദോഷകരമായിത്തീരുന്ന തെളിവ് കൊണ്ടുവരുന്നത് കൂടുതൽ വിശ്വസനീയമായിരിക്കുമല്ലോ. ഈ വിശേഷണത്തിൽ ആ സൂചന അടങ്ങിയിരിക്കുന്നതായി കാണാം. ആ സാക്ഷി അവളുടെ വീട്ടിലോ കുടുംബത്തിലോ പെട്ട ആളായിരുന്നുവെന്നും, ഒരു ചെറിയ ശിശുവായിരുന്നുവെന്നും, അല്ലെന്നുമൊക്കെ പറയപ്പെട്ടിട്ടുണ്ട്. ഒന്നിനും തെളിവില്ലതാനും. ചെറിയ ശിശുവായിരുന്നുവെന്ന് കാണിക്കുന്ന ഒരു ഹദീഥ് നിവേദനം ചെയ്യപ്പെട്ടിട്ടുണ്ടെങ്കിലും അത് ദുർബ്ബലമത്രെ.

സാക്ഷ്യം പറഞ്ഞത് ആരായാലും ശരി, സ്ത്രീകൾ പുരുഷന്മാരെക്കാൾ ദുർവൃത്തരും തന്ത്രശാലികളുമാണെന്നല്ല ആ വാക്കിന്റെ താൽപര്യം. സന്ദർഭത്തിൽനിന്ന് അത് വ്യക്തമാണ്. യഥാർത്ഥത്തിൽ സുലൈഖയാണ് വാതിലടച്ചു യൂസുഫ് നബി (അ)ക്ക് നേരെ വശീകരണശ്രമം നടത്തിയത്. എന്നിട്ടും പെട്ടെന്ന് ഭർത്താവിനെ കണ്ടപ്പോഴേക്കും യൂസുഫ് എന്റെ നേരെ ഇങ്ങോട്ട്വന്നു ദുർവൃത്തിക്ക് ശ്രമം നടത്തിയതാണെന്ന് മറിച്ചാരോപിക്കുകയും, അവനെ ശിക്ഷിക്കാതെ വിടരുതെന്ന് പറഞ്ഞു അതിനെ ശക്തിപ്പെടുത്തുകയുമാണല്ലോ സുലൈഖ ചെയ്തത്. അത്രയുമല്ല, അങ്ങയുടെ വീട്ടുകാരുടെ നേരെ ഇത്തരം ദുർവൃത്തിക്കുവരുന്നത് സാധാരണയിൽ കവിഞ്ഞ ഗൗരവം അർഹിക്കുന്നതാണെന്ന്കൂടി ധ്വനിപ്പിക്കുകയും ചെയ്തിരിക്കുന്നു. ഇങ്ങനെ പെട്ടെന്ന്– അൽപമായ

ഒരാലോചനക്കുപോലും സമയമെടുക്കാതെ– ഉപായം കണ്ടെത്തുന്ന ഈ സ്ത്രീ സഹജസ്വഭാവത്തെപ്പറ്റിയാണ് നിങ്ങളുടെ തന്ത്രം വമ്പിച്ചത് തന്നെ എന്ന് പറഞ്ഞത്.

അസീസിന്റെ ഭാര്യ യൂസുഫ് നബി (അ) ന്റെ കുപ്പായം കീറിയ സംഭവം ബൈബ്ൾ സ്പർശിച്ചിട്ടില്ല. അതിൽ ഈ രംഗം വിവരിച്ചതിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: 'യോസേഫു കോമളനും മനോഹര രൂപിയുമായിരുന്നു. അതുകൊണ്ട് യജമാനന്റെ ഭാര്യ അവന്റെമേൽ കണ്ണുവെച്ചു. അവൻ സമ്മതിക്കാതിരുന്നു. അവൾ പലതും പറഞ്ഞുനോക്കി. അവൻ അനുസരിച്ചില്ല. ഒരു ദിവസം വീട്ടിൽ ആരുമില്ലാത്തപ്പോൾ അവൾ അവന്റെ വസ്ത്രം പിടിച്ചു, എന്നോടുകൂടി ശയിക്ക എന്നു പറഞ്ഞു. അവൻ വസ്ത്രം അവളുടെ കയ്യിൽ വിട്ട് പുറത്തേക്കു ഓടി. അവൾ വീട്ടിലുള്ളവരോട്: കണ്ടോ, നമ്മെ ഹാസ്യമാക്കാൻ അവൻ (ഭർത്താവു) ഒരു എബ്രയാനെ കൊണ്ടുവന്നിരിക്കുന്നു. അവൻ എന്റെ കൂടെ ശയിക്കാൻ വന്നു ഞാൻ ഉറക്കെ നിലവിളിച്ചു. അവൻ വസ്ത്രം എന്റെ അടുക്കൽ ഇട്ടുപോയി. യജമാനൻ വന്നപ്പോഴും ആവണ്ണംതന്നെ പറഞ്ഞു. യജമാനനു കോപം ജ്വലിച്ചു. അവനെ പിടിച്ചു രാജാവിന്റെ കാരാഗൃഹത്തിലാക്കി...' (ഉൽപത്തി 39 ൽ 7–21) കാരാഗൃഹത്തിലാക്കിയതിന് മുമ്പ് നടന്നതും, തുടർന്നുള്ള വചനങ്ങളിൽ കാണുന്നതുമായ വിവരങ്ങളൊന്നും ബൈബ്ളിൽ പ്രസ്താവിക്കപ്പെട്ടിട്ടില്ല.

## വിഭാഗം – 4

۞ وَقَالَ نِسْوَةٌ فِي ٱلْمَدِينَةِ ٱمْرَأَتُ ٱلْعَزِيزِ تُرَٰوِدُ فَتَىٰهَا عَن نَّفْسِهِۦ ۖ

قَدْ شَغَفَهَا حُبًّا ۖ إِنَّا لَنَرَىٰهَا فِى ضَلَـٰلٍ مُّبِينٍ ۝٣٠

**《30》 പട്ടണത്തിലുള്ള ചില സ്ത്രീകൾ പറയുകയും ചെയ്തു. അസീസിന്റെ സ്ത്രീ [ഭാര്യ] അവളുടെ വാലിയക്കാരനെ വശീകരിക്കുവാൻ ശ്രമം നടത്തുന്നു.**

**(അവനോടുള്ള) പ്രേമം അവളുടെ മനം കവർന്നിരിക്കുന്നു. നിശ്ചയമായും, നാം അവളെ വ്യക്തമായ വഴിപിഴവിലായി കാണുകതന്നെ ചെയ്യുന്നു.**

فَلَمَّا سَمِعَتْ بِمَكْرِهِنَّ أَرْسَلَتْ إِلَيْهِنَّ وَأَعْتَدَتْ لَهُنَّ مُتَّكَـًٔا وَءَاتَتْ كُلَّ وَٰحِدَةٍ مِّنْهُنَّ سِكِّينًا وَقَالَتِ ٱخْرُجْ

**《31》 എന്നിട്ട് അവരുടെ തന്ത്രത്തെ [കുസൃതിയെ]പ്പറ്റി അവൾ കേട്ട(റിഞ്ഞ) പ്പോൾ, അവൾ അവരുടെ അടുക്കലേക്ക് (ആളെ) അയക്കുകയും, അവർക്കായി ഒരു വിരുന്നുസദസ്സ് ഒരുക്കുകയും ചെയ്തു. അവരിൽ ഓരോരുവൾക്കും ഓരോ കത്തി അവൾ കൊടുക്കുകയും ചെയ്തു. നീ അവരിൽ പ്രത്യക്ഷപ്പെട്ടു ചെല്ലുക എന്ന് (യൂ**

| | |
|---|---|
| عَلَيْهِنَّ ۖ فَلَمَّا رَأَيْنَهُۥٓ أَكْبَرْنَهُۥ وَقَطَّعْنَ أَيْدِيَهُنَّ | സുഫിനോട്) അവൾ പറയുകയും ചെയ്തു. അങ്ങനെ, അവർ അദ്ദേഹത്തെ കണ്ടപ്പോൾ, അവർ അദ്ദേഹത്തെ വലുതായി കണ്ടു [വിസ്മയിച്ചുപോയി]! അവർ തങ്ങളുടെ കൈകളെ മുറിപ്പെടുത്തുകയും ചെയ്തു. |
| وَقُلْنَ حَـٰشَ لِلَّهِ مَا هَـٰذَا بَشَرًا إِنْ هَـٰذَآ إِلَّا مَلَكٌ كَرِيمٌ ﴿٣١﴾ | അവർ പറയുകയും ചെയ്തു: അല്ലാഹുവിന്റെ പരിശുദ്ധിയെ വാഴ്ത്തുന്നു! ഇതൊരു മനുഷ്യനല്ല; ഇത് മാന്യനായ ഒരു മലക്കല്ലാതെ (മറ്റാരും) അല്ല! |

﴾30﴿ وَقَالَ പറഞ്ഞു, പറയുകയും ചെയ്തു نِسْوَةٌ ചില സ്ത്രീകൾ فِي الْمَدِينَةِ പട്ടണത്തിലുള്ള امْرَأَةُ സ്ത്രീ (ഭാര്യ) الْعَزِيزِ അസീസിന്റെ تُرَاوِدُ വശീകരണ ശ്രമം നടത്തുന്നു فَتَاهَا അവളുടെ വാലിയക്കാരനോട്, യുവാവിനോട്, ഭൃത്യനോട് عَن نَّفْسِهِ അവനുവേണ്ടി (അവനെ വശീകരിക്കുവാൻ) قَدْ شَغَفَهَا അവൾക്ക് ഉള്ളിൽ പൂകിയിട്ടുണ്ട് (ഹൃദയം സ്പർശിച്ചിരിക്കുന്നു- മനം കവർന്നിട്ടുണ്ട്) حُبًّا സ്നേഹത്താൽ, പ്രേമം إِنَّا നിശ്ചയമായും നാം لَنَرَاهَا അവളെ കാണുകതന്നെ ചെയ്യുന്നു فِي ضَلَالٍ വഴിപിഴവിലായി مُبِينٍ വ്യക്തമായ, തനി. ﴾31﴿ فَلَمَّا سَمِعَتْ എന്നിട്ട് (എന്നാൽ- അങ്ങനെ) അവൾ കേട്ടപ്പോൾ بِمَكْرِهِنَّ അവരുടെ തന്ത്രത്തെ (കുസൃതിയെ)പ്പറ്റി أَرْسَلَتْ അവൾ അയച്ചു, ആളയച്ചു إِلَيْهِنَّ അവരിലേക്ക് وَأَعْتَدَتْ അവൾ ഒരുക്കുകയും ചെയ്തു, തയ്യാറാക്കി لَهُنَّ അവർക്ക് വേണ്ടി مُتَّكَأً ചാരി (സുഖിച്ചു) ഇരിക്കത്തക്ക സദസ്സ് (സദ്യവട്ടം- വിരുന്ന് സദസ്സ്) وَآتَتْ അവൾ കൊടുക്കുകയും ചെയ്തു كُلَّ وَاحِدَةٍ എല്ലാ ഒരോരുവൾക്കും مِّنْهُنَّ അവരിൽനിന്നുള്ള سِكِّينًا ഒരു കത്തി وَقَالَتِ അവൾ പറയുകയും ചെയ്തു اخْرُجْ നീ പുറപ്പെടുക, പ്രത്യക്ഷപ്പെടുക عَلَيْهِنَّ അവരിൽ فَلَمَّا رَأَيْنَهُ അങ്ങനെ അവർ അദ്ദേഹത്തെ കണ്ടപ്പോൾ أَكْبَرْنَهُ അദ്ദേഹത്തെ അവർ വലുതാക്കി (വലിയ വസ്തുവായി കണ്ടു - അദ്ദേഹത്തെപ്പറ്റി വിസ്മയിച്ചുപോയി) وَقَطَّعْنَ അവർ മുറിച്ചു കളയുക (മുറിയുണ്ടാക്കുക)യും ചെയ്തു أَيْدِيَهُنَّ അവരുടെ കൈകളെ, കൈകൾക്ക് وَقُلْنَ അവർ പറയുകയും ചെയ്തു حَاشَ പരിശുദ്ധി (വാഴ്ത്തുന്നു) لِلَّهِ അല്ലാഹുവിന് (അല്ലാഹുവിന്റെ) مَا هَٰذَا ഇതല്ല, ഇവനല്ല بَشَرًا ഒരു മനുഷ്യൻ إِنْ هَٰذَا ഇതല്ല, ഇവനല്ല إِلَّا مَلَكٌ ഒരു മലക്കല്ലാതെ كَرِيمٌ മാന്യനായ

യൂസുഫ് നബി (അ) ന്റെ യജമാനനെക്കുറിച്ചാണ് العَزِيز (അൽ അസീസ്) എന്ന് പറഞ്ഞത്. മുമ്പ് ചൂണ്ടിക്കാട്ടിയതുപോലെ, ഇതദ്ദേഹത്തിന്റെ സാക്ഷാൽ പേരല്ല. പ്രതാപശാലി, മഹാൻ, ശക്തൻ, വീര്യപ്പെട്ടവൻ, യോഗ്യൻ, ഊക്കൻ, ബഹുമാന്യൻ എന്നിങ്ങ

നെയുള്ള അർത്ഥങ്ങളിൽ സന്ദർഭംപോലെ ഉപയോഗിക്കപ്പെടാവുന്ന ഒരു വാക്കാണത്. മന്ത്രിമാരെപ്പോലെ മേലേകിടയിലുള്ള വ്യക്തികളെ സംബോധന ചെയ്യുമ്പോൾ ആ വാക്ക് ഉപയോഗിക്കപ്പെടും. അതുകൊണ്ട് അദ്ദേഹം അന്നത്തെ രാജഭരണത്തിലെ ഉന്നതനായ ഒരാളായിരുന്നുവെന്ന് മനസ്സിലാക്കാം. اَكْبَرَ (അക്ബറ) എന്ന ക്രിയയുടെ സാക്ഷാൽ അർത്ഥം വലുതാക്കി– അഥവാ വലുതായി തോന്നി– എന്നാകുന്നു. ആശ്ചര്യകരമായ വല്ലതും കണ്ടു അമ്പരപ്പും വിസ്മയവും തോന്നുമ്പോഴാണ് അത് ഉപയോഗിക്കപ്പെടാറുള്ളത്. അതുകൊണ്ടാണ് അതിന്റെ ഉദ്ദേശ്യാർത്ഥമെന്ന നിലക്ക് വിസ്മയിച്ചു എന്ന് നാം അർത്ഥം കൽപിച്ചത്. مُتَّكَأً (മുത്തകഉ്) എന്ന പദത്തിന് ചാരിയിരിക്കപ്പെടുന്ന വസ്തു എന്നത്രെ വാക്കർത്ഥം. മെത്ത, സോഫ, തലയണ മുതലായ വിരുപ്പുവിതാനങ്ങളെ ഉദ്ദേശിച്ചാണ് അത് സാധാരണ പറയപ്പെടാറുള്ളത്. അവയിൽ ഇരുന്നു കഴിക്കപ്പെടുന്ന പഴവർഗം മുതലായ സുഖഭോജ്യ വസ്തുക്കളെ ഉദ്ദേശിച്ചും പറയപ്പെടാം. ആ സ്ത്രീകൾക്ക് വേണ്ടി ഒരുക്കപ്പെട്ടിരുന്ന വിരുന്നൊരുക്കങ്ങളാണിവിടെ ഉദ്ദേശ്യം. അതിൽ കത്തികൊണ്ട് മുറിച്ചു തിന്നേണ്ടുന്ന പഴവർഗങ്ങളും ഉണ്ടായിരുന്നുവെന്ന് മനസ്സിലാകുന്നു. مَكْر (മക്ർ) എന്ന വാക്കിന് വഞ്ചന, കുതന്ത്രം, കൗശലം, തന്ത്രം, കുസൃതി എന്നിങ്ങനെ സന്ദർഭോചിതം അർത്ഥങ്ങൾ വരും. مكرهُن (അവരുടെ കുസൃതി) എന്ന് പറഞ്ഞതിന്റെ താൽപര്യം, ആ സ്ത്രീകൾ അവളെപ്പറ്റി കുറ്റവും ആക്ഷേപവും പറഞ്ഞതും, അത് പ്രചരിപ്പിച്ചതുമാകുന്നു. ആശ്ചര്യവും അതിശയവും തോന്നുമ്പോൾ سُبْحَانَ الله (സുബ്ഹാനല്ലാഹി) എന്ന് പറയാറുള്ളതുപോലെ, അതേ അർത്ഥത്തിൽതന്നെ ഉപയോഗിക്കപ്പെടുന്ന മറ്റൊരുവാക്കാണ് حَاشَ لِلّٰه (ഹാശ–ലില്ലാഹി) യും.

യൂസുഫും, സുലൈഖയും തമ്മിൽ നടന്ന സംഭവം പട്ടണത്തിൽ– ഈജിപ്തിൽ– പ്രചരിച്ചു. സ്ത്രീകൾക്കിടയിൽ– കുലീന സ്ത്രീകളിൽ പ്രത്യേകിച്ചും– അതൊരു സംസാരവിഷയമായി. അസീസിന്റെ പത്നിസ്ഥാനം അലങ്കരിക്കുന്ന ഒരു മഹതി തന്റെ അടിമച്ചെറുക്കനെ പ്രേമിക്കുന്നു, അവൾ അതിൽ ലയിച്ചുപോയിരിക്കുന്നു, അവൾ പിഴച്ചുപോയി എന്നിങ്ങിനെ അവർ പറഞ്ഞുതുടങ്ങി. വിവരം സുലൈഖാ അറിഞ്ഞു. അപമാനത്തിൽ നിന്ന് രക്ഷപ്പെടുവാനും, തന്റെ ഒഴികഴിവ് മറ്റുള്ളവരെ ബോധ്യപ്പെടുത്തുവാനും അവൾ ഒരു സൂത്രം പ്രയോഗിച്ചു. തന്നെപ്പറ്റി ആരോപണവും കുറ്റവും പറയുന്ന സ്ത്രീകൾക്ക് കേമമായ ഒരു വിരുന്നുസദസ്സൊരുക്കി അവരെയൊക്കെ ക്ഷണിച്ചുവരുത്തി. ഭക്ഷ്യവിഭവങ്ങളുടെ കൂട്ടത്തിൽ, കത്തികൊണ്ട് മുറിച്ചു തിന്നേണ്ടുന്ന പഴവർഗ്ഗങ്ങളും ഉണ്ടായിരുന്നു. എല്ലാവരും കത്തിയെടുത്തു മുറിച്ചുതിന്നുമ്പോൾ പെട്ടെന്ന് ആ സദസ്സിൽ ചെന്നു പ്രത്യക്ഷപ്പെടുവാൻ യൂസുഫ് നബി (അ) യോട് കൽപിക്കുകയും ചെയ്തു. അദ്ദേഹത്തെ കാണേണ്ട താമസം; അദ്ദേഹത്തിന്റെ അസാധാരണ സൗന്ദര്യവും, നിരുപമമായ കോമളാകൃതിയും കണ്ടു സ്ത്രീകൾ മതിമറന്നുപോയി. അതൊരു മനുഷ്യരൂപമാണെന്ന് അവർക്ക് ഊഹിക്കാൻപോലും കഴിഞ്ഞില്ല. ആകാശത്തുനിന്ന് മനുഷ്യരൂപത്തിൽ ഇറങ്ങിവന്ന ഒരു മലക്കായിരിക്കുവാനേ തരമുള്ളൂവെന്ന് അവർ അഭിപ്രായപ്പെട്ടു. ശ്രദ്ധമുഴുവനും യൂസുഫിലേക്ക് തിരിഞ്ഞതുകൊണ്ട് കയ്യിലുള്ള കത്തിയും, പഴവർഗങ്ങളും അവർ മറന്നുകളഞ്ഞു. യന്ത്രംകണക്കെ കൈകൾ പ്രവർത്തിച്ചുകൊണ്ടിരുന്നു. അങ്ങനെ സ്വന്തംകൈകൾ അവർ സ്വയം ചെത്തി മുറിയാക്കിയത് അവർ അറിഞ്ഞില്ല. ഇത്രയുമായപ്പോൾ, തന്റെ ഉദ്യമത്തിൽ താൻവിജയിച്ചുവെന്ന്കണ്ടു സുലൈഖാ അവരുടെനേരെ തിരിഞ്ഞു.

قَالَتْ فَذَٰلِكُنَّ ٱلَّذِى لُمْتُنَّنِى فِيهِ ۖ وَلَقَدْ رَٰوَدتُّهُۥ عَن نَّفْسِهِۦ فَٱسْتَعْصَمَ ۖ

**《32》 അവൾ പറഞ്ഞു: എന്നെ നിങ്ങൾ യാതൊരുവന്റെ കാര്യത്തിൽ കുറ്റപ്പെടുത്തിയോ അവനാണത്! (അതെ) തീർച്ചയായും ഞാനവനോട് വശീകരണശ്രമം നടത്തിയിട്ടുണ്ട്. എന്നിട്ടവൻ (ഒഴിഞ്ഞുമാറി) രക്ഷപ്പെട്ടിരിക്കുകയാണ്.**

وَلَئِن لَّمْ يَفْعَلْ مَآ ءَامُرُهُۥ لَيُسْجَنَنَّ وَلَيَكُونًا مِّنَ ٱلصَّٰغِرِينَ ﴿٣٢﴾

**അവനോട് ഞാൻ കൽപിക്കുന്നത് അവൻ ചെയ്തില്ലെങ്കിൽ നിശ്ചയമായും, അവൻ തടവിലാക്കപ്പെടുക തന്നെ ചെയ്യും: അവൻ നിസ്സാരന്മാരിൽപെട്ടവനായിത്തീരുകയും തന്നെ ചെയ്യും.**

---

《32》 قَالَتْ അവൾ പറഞ്ഞു فَذَٰلِكُنَّ (നിങ്ങൾ കണ്ട) അതാണ് الَّذِي യാതൊരുവൻ لُمْتُنَّنِي നിങ്ങൾ എന്നെ കുറ്റപ്പെടുത്തി, ആക്ഷേപിച്ചു فِيهِ അവനിൽ (അവന്റെ കാര്യത്തിൽ) وَلَقَدْ رَاوَدْتُهُ തീർച്ചയായും ഞാനവനോട് വശീകരണശ്രമം നടത്തിയിട്ടുണ്ട് عَنْ نَفْسِهِ അവനെ വശീകരിക്കുവാൻ فَاسْتَعْصَمَ എന്നിട്ടവൻ രക്ഷപ്പെട്ടു وَلَئِنْ لَمْ يَفْعَلْ തീർച്ചയായും അവൻ ചെയ്തില്ലെങ്കിൽ مَا آمُرُهُ ഞാൻ അവനോട് കൽപിക്കുന്നത് لَيُسْجَنَنَّ അവൻ തടവിൽ (കാരാഗൃഹത്തിൽ) ആക്കപ്പെടുകതന്നെ ചെയ്യും وَلَيَكُونًا അവനായിരിക്കയും തന്നെ ചെയ്യും مِنَ الصَّاغِرِينَ നിസ്സാരന്മാരിൽ (പെട്ടവൻ)

---

ഇതാ! ഒരുനോക്ക് കണ്ടപ്പോഴേക്കും സുബോധം നശിച്ചു കൈകൾ സ്വയം ചെത്തിമുറിക്കുമാറ് നിങ്ങൾ വിസ്മയിച്ചുപോയ ഈ യുവാവിന്റെ കാര്യത്തിലാണ് നിങ്ങൾ എന്നെപ്പറ്റി കുറ്റാരോപണം നടത്തിയിരുന്നത്. ഇപ്പോൾ നിങ്ങൾക്ക് മനസ്സിലായില്ലേ, ഞാൻ അവനിൽ വശീകൃതയായതിന്റെ രഹസ്യം?! ഞാൻ ഇതാ തുറന്നു പറയുന്നു: ഞാനവനെ പ്രേമിച്ചതും പിടികൂടിയതുമൊക്കെ സത്യം തന്നെ. പക്ഷേ, അവൻ അനുസരിക്കാതെ ഒഴിഞ്ഞുമാറുകയാണ് ചെയ്തത്. അവനെ ഞാൻ വെറുതെവിടുവാൻ പോകുന്നില്ല. എന്റെ ഇഷ്ടത്തിന് വഴങ്ങാത്തപക്ഷം, നിശ്ചയമായും അവനെ കാരാഗൃഹത്തിലാക്കുവാനുള്ള ഏർപ്പാട് ഞാൻ നടത്തുകതന്നെ ചെയ്യും. അങ്ങനെ, ഈ അരമനയിലെ മാന്യനായി കഴിഞ്ഞുകൂടുന്ന അവൻ ഒരു നിന്ദ്യനായിത്തീരുകയും ചെയ്യും എന്ന് സാരം.

ഇപ്പോൾ, സുലൈഖായുടെ സ്ഥിതി മാത്രമല്ല, നാട്ടിലെ പൊതുസ്ഥിതി തന്നെ തനിക്ക് അനുകൂലമല്ലെന്നും, തന്റെ സംശുദ്ധിയും മാന്യതയും കാത്തുരക്ഷിക്കുവാൻ ഈ പരിതഃസ്ഥിതിയിൽ വളരെ പ്രയാസമാണെന്നും യൂസുഫ് നബി (അ) കണ്ടു. അദ്ദേഹം അല്ലാഹുവിങ്കലേക്ക് സങ്കപ്പെട്ടു:

قَالَ رَبِّ ٱلسِّجْنُ أَحَبُّ إِلَيَّ مِمَّا يَدْعُونَنِيٓ إِلَيْهِ ۖ وَإِلَّا تَصْرِفْ عَنِّي كَيْدَهُنَّ أَصْبُ إِلَيْهِنَّ وَأَكُن مِّنَ ٱلْجَـٰهِلِينَ ﴿٣٣﴾

**﴾33﴿ അദ്ദേഹം പറഞ്ഞു: എന്റെ റബ്ബേ! ഇവര്‍ (ഈ സ്ത്രീകള്‍) എന്നെ യാതൊന്നിലേക്ക് ക്ഷണിക്കുന്നുവോ അതിനെക്കാള്‍ എനിക്ക് ഏറ്റം ഇഷ്ടപ്പെട്ടത് കാരാഗൃഹമാണേ! അവരുടെ തന്ത്രം എന്നില്‍ നിന്ന് നീ തിരിച്ചുവിട്ടു തരാത്തപക്ഷം, ഞാന്‍ അവരിലേക്ക് ചാഞ്ഞുപോയേക്കും; ഞാന്‍ (വിവരമില്ലാത്ത) വിഡ്ഢികളുടെ കൂട്ടത്തിലായിത്തീരുകയും ചെയ്യും!**

فَٱسْتَجَابَ لَهُۥ رَبُّهُۥ فَصَرَفَ عَنْهُ كَيْدَهُنَّ ۚ إِنَّهُۥ هُوَ ٱلسَّمِيعُ ٱلْعَلِيمُ ﴿٣٤﴾

**﴾34﴿ അപ്പോള്‍, അദ്ദേഹത്തിന്റെ റബ്ബ് അദ്ദേഹത്തിന് ഉത്തരം നല്‍കി; അവരുടെ [സ്ത്രീകളുടെ] തന്ത്രം അദ്ദേഹത്തില്‍ നിന്ന് തിരിച്ചു വിട്ടുകൊടുക്കുകയും ചെയ്തു. നിശ്ചയമായും, അവന്‍ തന്നെയാണ് (എല്ലാം) കേള്‍ക്കുന്നവനും, അറിയുന്നവനും.**

---

﴾33﴿ قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ السِّجْنُ തടവ്, കാരാഗൃഹം (ജയില്‍) أَحَبُّ അധികം ഇഷ്ടപ്പെട്ടതാണ് إِلَيَّ എനിക്ക്, എന്റെ അടുക്കല്‍ مِمَّا യാതൊന്നിനെക്കാള്‍ يَدْعُونَنِي ഇ(അ)വര്‍ എന്നെ ക്ഷണിക്കുന്നു إِلَيْهِ അതിലേക്ക് وَإِلَّا تَصْرِفْ നീ തിരിച്ചുവിടാത്തപക്ഷം عَنِّي എന്നില്‍നിന്ന് كَيْدَهُنَّ അവരുടെ തന്ത്രം, ഉപായം, ചതി أَصْبُ ഞാന്‍ ചാഞ്ഞു (മറിഞ്ഞു) പോകും إِلَيْهِنَّ അവരിലേക്ക് وَأَكُنْ ഞാനായിരിക്കയും ചെയ്യും مِنَ الْجَاهِلِينَ വിവരമില്ലാത്തവരില്‍ (വിഡ്ഢികളില്‍) പെട്ട (വന്‍) ﴾34﴿ فَاسْتَجَابَ അപ്പോള്‍ ഉത്തരം നല്‍കി لَهُ അദ്ദേഹത്തിന് رَبُّهُ അദ്ദേഹത്തിന്റെ റബ്ബ് فَصَرَفَ അവന്‍ തിരിച്ചുവിടുകയും ചെയ്തു عَنْهُ അദ്ദേഹത്തില്‍ നിന്ന് كَيْدَهُنَّ അവരുടെ തന്ത്രത്തെ, കെണിയെ إِنَّهُ هُوَ നിശ്ചയമായും അവന്‍ തന്നെ السَّمِيعُ കേള്‍ക്കുന്നവന്‍ الْعَلِيمُ അറിയുന്നവന്‍

---

സുലൈഖായുടെ വിരുന്ന്സദ്യ കഴിഞ്ഞതോടെ പട്ടണത്തിലെ സ്ത്രീകളുടെ അനുഭാവംകൂടി അവള്‍ക്ക് സിദ്ധിക്കുകയും അവരും അദ്ദേഹത്തിലേക്ക് കണ്ണ്വെച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നതായി യൂസുഫ് നബി (അ)ന് മനസ്സിലായി. അതുകൊണ്ടാണ് അവള്‍ എന്നെ ക്ഷണിക്കുന്നതില്‍നിന്ന് എന്നുപറയാതെ ഇ ൗ സ്ത്രീകള്‍ എന്നെ ക്ഷണിക്കുന്നതില്‍നിന്ന് ( مِمَّا يَدْعُونَنِي إِلَيْهِ) എന്ന് അദ്ദേഹം പറഞ്ഞത്. യജമാന ഗൃഹത്തില്‍നിന്നുള്ള കടുത്ത നിര്‍ബന്ധവും ഭീഷണിയും, അതോടുകൂടി ചുറ്റുപാടില്‍നിന്നുള്ള സമ്മര്‍ദ്ദവും കൂടിയായപ്പോള്‍ അദ്ദേഹം വമ്പിച്ച സങ്കടത്തിലായി. അല്ലാഹുവിന്റെ കൃപാകടാക്ഷം കൊണ്ടല്ലാതെ ഇതില്‍നിന്ന് രക്ഷയില്ലെന്ന് അദ്ദേഹം കണ്ടു.

അത് ലഭിക്കാത്തപക്ഷം, എത്ര മനോദാർഢ്യവും സത്യനിഷ്ഠയും ഉള്ളവനായിരുന്നാൽ പോലും ഇത്തരം ഘട്ടങ്ങളിൽ തിന്മകൾക്ക് വഴങ്ങുക മനുഷ്യസ്വഭാവമാണ്. ആകയാൽ, ജയിൽവാസം മുഖേനയെങ്കിലും ഈ ആപത്തിൽ നിന്ന് എന്നെ രക്ഷപ്പെടുത്തേണമേ! എന്ന് അദ്ദേഹം അല്ലാഹുവിനോട് അപേക്ഷിച്ചു. അല്ലാഹു പ്രാർത്ഥന സ്വീകരിക്കുകയും, അദ്ദേഹത്തെ രക്ഷിക്കുകയും ചെയ്തുതാനും.

ഏതെങ്കിലും ഒരു പാപകൃത്യം ചെയ്യുന്നതിൽ സ്വഭാവികമായിത്തന്നെ മനുഷ്യന് താൽപര്യവും ഇച്ഛയുമുള്ളതായിരിക്കുക, സാഹചര്യങ്ങൾ അതിന് അനുകൂലമായിരിക്കുകയും ചെയ്യുക, ഇങ്ങിനെയുള്ള അവസരത്തിൽ അല്ലാഹുവിനെ ഓർത്തു അതിൽ നിന്ന് ഒഴിഞ്ഞുനിന്നു ശുദ്ധത പാലിക്കുന്നവർ വളരെ ചുരുക്കം. എങ്കിലും അവരത്രെ ഭാഗ്യവാന്മാർ. അതോടൊപ്പം അധികാരസ്ഥാനങ്ങളിൽ നിന്നുള്ള നിർബ്ബന്ധവും ഭീഷണിയും കൂടി നേരിടേണ്ടിവന്നാലോ? അപ്പോൾ അതിനെതിരെ ത്യാഗങ്ങളും ക്ലേശങ്ങളും അനുഭവിക്കുവാൻ തയ്യാറുള്ളവർ അതിനെക്കാൾ വിരളമായിരിക്കും. ഇവർ തന്നെയാണ് മഹാഭാഗ്യവാൻമാർ. ഈ മഹാഭാഗ്യം ലഭിച്ച ഒരു മാതൃകാപുരുഷനാണ് യൂസുഫ് നബി (അ). അദ്ദേഹത്തിന്റെ ചരിത്രത്തിലെ ഈ രംഗം മാതൃകാപാഠമാക്കി ജീവിക്കുവാൻ അല്ലാഹു നമുക്കെല്ലാവർക്കും തൗഫീക് നൽകട്ടെ. ആമീൻ

പ്രസിദ്ധമായ ഒരു ഹദീഥ് ഇവിടെ ഉദ്ധരിക്കുന്നത് സന്ദർഭോചിതമാകുന്നു. നബി ﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു: അല്ലാഹുവിന്റെ തണലല്ലാതെ തണലില്ലാത്ത ദിവസത്തിൽ (ക്വിയാമത്തുനാളിൽ) ഏഴു കൂട്ടർക്ക് അല്ലാഹു അവന്റെ തണലിൽ തണലേകുന്നതാണ്.

(**ഒന്ന്:**) നീതിമാനായ നേതാവ്;

(**രണ്ട്:**) അല്ലാഹുവിന്റെ ആരാധനയിലായി വളർന്നുവന്ന യുവാവ്;

(**മൂന്ന്:**) പുറത്ത്പോയാലും മടങ്ങിവരുന്നതുവരെ ഹൃദയം പള്ളിയുമായി ബന്ധപ്പെട്ടുകൊണ്ടിരിക്കുന്നവൻ;

(**നാല്:**) അല്ലാഹുവിന്റെ കാര്യത്തിൽ പരസ്പരം സ്നേഹിക്കുന്ന രണ്ടാളുകൾ- അവർ ഒരുമിച്ചുകൂടുന്നതും പിരിഞ്ഞുപോകുന്നതും അതനുസരിച്ചായിരിക്കുമാറ്;

(**അഞ്ച്:**) വലതുകൈ ചിലവഴിക്കുന്നത് ഇടതുകൈ (പോലും) അറിയാത്തവിധം സ്വകാര്യമായി ധർമം കൊടുക്കുന്നവൻ;

(**ആറ്:**) പദവിയും സൗന്ദര്യവുമുള്ള ഒരു സ്ത്രീ ക്ഷണിച്ചിട്ട് ഞാൻ അല്ലാഹുവിനെ ഭയപ്പെടുന്നു എന്ന് പറഞ്ഞവൻ;

(**ഏഴ്:**) ഒഴിഞ്ഞിരുന്നു- ഏകനായിരുന്നു- കൊണ്ട് അല്ലാഹുവിനെ ധ്യാനിച്ചു കരയുന്നവൻ. (ബു; മു)

ثُمَّ بَدَا لَهُم مِّنۢ بَعۡدِ مَا رَأَوُاْ ٱلۡأٓيَٰتِ لَيَسۡجُنُنَّهُۥ حَتَّىٰ حِينٖ ﴿٣٥﴾

**﴾35﴿ പിന്നീട്- തെളിവുകൾ കണ്ടതിന്ശേഷം- അവർക്ക് തോന്നി; ഒരു (കുറച്ച്) കാലംവരെ അദ്ദേഹത്തെ അവർ തടവിലാക്കുകതന്നെ ചെയ്യണമെന്ന്.**

مَارَأَوُا ശേഷമായിട്ട് مِنۢ بَعْدِ അവർക്ക് لَهُمْ പിന്നെ വെളിവായി (തോന്നി) ثُمَّ بَدَا ﴿35﴾ അവർ കണ്ടതിന്റെ الْآيَاتِ തെളിവുകൾ, അടയാളങ്ങൾ لَيَسْجُنُنَّهُ അവർ അദ്ദേഹത്തെ തടവിലാക്കുകതന്നെ ചെയ്യണമെന്ന് حَتَّى حِينٍ ഒരുകാലം (സമയം) വരെ

---

യൂസുഫ് നബി (അ) ന്റെ നിരപരാധിത്വത്തിനുള്ള തെളിവുകൾ പലതും കണ്ടിട്ട് പിന്നെയും അദ്ദേഹത്തെ കുറച്ചുകാലം തടവിലിടുക തന്നെ വേണമെന്ന് അവർ തീരുമാനിച്ചുവെന്ന് സാരം. തന്റെ ആവശ്യം സാധിപ്പിച്ചുതരാത്ത പക്ഷം തടവിലിടുകയോ, കഠിനശിക്ഷ നൽകുകയോ ചെയ്യുമെന്ന് സുലൈഖാ നേരത്തെ പറഞ്ഞിരുന്നതാണല്ലോ. അവൾക്ക് ഭരണകൂടത്തിൽ ഉണ്ടാകാവുന്ന സ്വാധീനം ഊഹിക്കാവുന്നതാണ്. ചില വ്യാഖ്യാതാക്കൾ പറയുന്നത് പോലെ, അവൾക്കെതിരെ സത്യത്തിന്റെ പേരിൽ ശക്തമായ ഒരു നടപടി കൈക്കൊള്ളുവാനുള്ള ധീരത അസീസിനുള്ളതായി കാണപ്പെടുന്നുമില്ല. അപ്പോൾ, കുറ്റക്കാരൻ യൂസുഫാണെന്ന് വരുത്തിത്തീർക്കുവാനോ, അന്തരീക്ഷം ഒന്ന് ശാന്തമായിത്തീരുവാൻ വേണ്ടിയോ ആയിരിക്കാം അവസാനം അവരിങ്ങിനെ തീരുമാനിച്ചത്. അല്ലാഹുവിനറിയാം. കാരണമേതായാലും ശരി, അദ്ദേഹം കാരാഗൃഹത്തിലായി.

അദ്ദേഹത്തിന്റെ സ്വഭാവഗുണം, സത്യനിഷ്ഠ, ഭയഭക്തി മുതലായവ കാരണം ജയിലുദ്യോഗസ്ഥന്മാർക്കും, ജയിൽവാസികൾക്കും അദ്ദേഹത്തോട് വളരെ സ്നേഹവും ആദരവുമായിരുന്നുവെന്ന് പലരും പറഞ്ഞു കാണാം. സ്വാഭാവികമായും അത് ശരിയായിരിക്കുകയും ചെയ്യും. ജയിലധികാരിക്കും അദ്ദേഹത്തോട് ദയ തോന്നിയെന്നും, അങ്ങിനെ, മറ്റുള്ള ജയിൽപുള്ളികളുടെ കൈകാര്യനേതൃത്വം അദ്ദേഹത്തെ ഏൽപിച്ചുകൊടുത്തുവെന്നും ബൈബ്ളും (ഉൽപ: 39 ൽ 21-23) പറയുന്നു. തടവിലുള്ളവർക്ക് അദ്ദേഹത്തിന്റെ നേരെ വളരെ മതിപ്പുണ്ടായിരുന്നുവെന്ന് അടുത്ത വാക്യത്തിലെ അവസാന വാക്യത്തിൽനിന്ന്തന്നെ വ്യക്തമാകുന്നുമുണ്ട്.

## വിഭാഗം - 5

وَدَخَلَ مَعَهُ ٱلسِّجْنَ فَتَيَانِ ۖ قَالَ أَحَدُهُمَآ إِنِّىٓ أَرَىٰنِىٓ أَعْصِرُ خَمْرًا ۖ وَقَالَ ٱلْـَٔاخَرُ إِنِّىٓ أَرَىٰنِىٓ أَحْمِلُ فَوْقَ رَأْسِى خُبْزًا تَأْكُلُ ٱلطَّيْرُ مِنْهُ ۖ

**﴿36﴾ തടവിൽ അദ്ദേഹത്തോട് കൂടി രണ്ടു വാലിയക്കാരും പ്രവേശിച്ചു. അവരിൽ ഒരാൾ പറഞ്ഞു: ഞാൻ കള്ള് പിഴിഞ്ഞെടുക്കുന്നതായി എന്നെ ഞാൻ (സ്വപ്നത്തിൽ) കാണുന്നു. മറ്റവൻ പറഞ്ഞു: എന്നെ ഞാൻ (സ്വപ്നത്തിൽ) കാണുന്നു: എന്റെ തലയിൽ ഞാൻ അപ്പം വഹിക്കുന്നു, പറവകൾ അതിൽ നിന്ന് തിന്നുന്നു.**

نَبِّئْنَا بِتَأْوِيلِهِۦٓ ۖ إِنَّا نَرَىٰكَ مِنَ

**(രണ്ടാളും പറഞ്ഞു:) ഞങ്ങൾക്ക് നീ ഇതിന്റെ വ്യാഖ്യാനം [പൊരുൾ] വിവരിച്ചുതരണം. നിശ്ചയമായും,**

**ഞങ്ങൾ നിന്നെ സൽഗുണവാന്മാരിൽ പെട്ടവനായി കാണുന്നു.**

ٱلْمُحْسِنِينَ ﴿٣٦﴾

《36》 وَدَخَلَ പ്രവേശിച്ചു, പ്രവേശിക്കുകയും ചെയ്തു مَعَهُ അദ്ദേഹത്തിന്റെ കൂടെ السِّجْنَ തടവിൽ, കാരാഗൃഹത്തിൽ, ബന്ധനത്തിൽ فَتَيَانِ രണ്ടു വാലിയക്കാർ, യുവാക്കൾ, ഭൃത്യന്മാർ قَالَ أَحَدُهُمَا അവരിൽ ഒരാൾ പറഞ്ഞു إِنِّي أَرَانِي ഞാൻ എന്നെ (സ്വപ്നം) കാണുന്നു أَعْصِرُ ഞാൻ പിഴിഞ്ഞെടുക്കുന്നതായി خَمْرًا കള്ള്, മദ്യം (മുന്തിരിക്കള്ള്) وَقَالَ الآخَرُ മറ്റെവൻ പറഞ്ഞു إِنِّي أَرَانِي ഞാൻ എന്നെ (സ്വപ്നം) കാണുന്നു أَحْمِلُ ഞാൻ വഹിക്കുന്നതായി فَوْقَ മീതെ رَأْسِي എന്റെ തലയുടെ خُبْزًا അപ്പം, റൊട്ടി تَأْكُلُ തിന്നുന്നു الطَّيْرُ പക്ഷി (പറവ)കൾ مِنْهُ അതിൽ നിന്ന് نَبِّئْنَا ഞങ്ങൾക്ക് നീ വിവരിച്ചു (വിവരം പറഞ്ഞു) തരണം بِتَأْوِيلِهِ ഇതിന്റെ വ്യാഖ്യാനത്തെപ്പറ്റി إِنَّا نَرَاكَ നിശ്ചയമായും ഞങ്ങൾ നിന്നെകാണുന്നു مِنَ الْمُحْسِنِينَ നന്മ ചെയ്യുന്നവരിൽ (സൽഗുണവാന്മാരിൽ) പെട്ടവനായി

അല്ലാഹു ഒരു കാര്യം നടപ്പിൽ വരുത്തുവാൻ വേണ്ടുക വെക്കുമ്പോൾ, അതിലേക്കുള്ള മാർഗങ്ങളെ അവൻ നേരത്തെത്തന്നെ ശരിപ്പെടുത്തിക്കൊണ്ടിരിക്കുക പതിവാകുന്നു. യൂസുഫ് നബി (അ) ന്റെ ആദ്യത്തെ സ്വപ്നത്തെത്തുടർന്നുണ്ടായ ഓരോ സംഭവം നോക്കിയാലും അത് ആ മാർഗശൃംഖലയിലെ ഓരോ കണ്ണിയായിരുന്നുവെന്ന് കാണാം. അക്കൂട്ടത്തിൽപെട്ട ഒരു കണ്ണിയാണിതും. കാരാഗൃഹവാസികളിൽ വേറെയും പലരുണ്ടായിരിക്കുമെങ്കിലും ഈ രണ്ടാളുടെ വിഷയത്തിനാണ് ഇവിടെ പ്രസക്തിയുള്ളത്. രണ്ടിൽ ഒന്നാമത്തെവൻ രാജാവിന് പാനീയങ്ങൾ നൽകിയിരുന്നവനും, രണ്ടാമത്തെവൻ രാജാവിന് അപ്പം- അഥവാ ഭക്ഷണം നൽകിയിരുന്നവനുമായിരുന്നു. രണ്ടാളുടെമേലും ഉണ്ടായ ചില കുറ്റാരോപണങ്ങളെത്തുടർന്നു അവരും കാരാഗൃഹത്തിലായിരിക്കുകയാണ്. രണ്ടുപേരും ഓരോ സ്വപ്നം കണ്ടു. ഒന്നാമത്തെവൻ മുന്തിരിയിൽ നിന്ന് കള്ള് പിഴിഞ്ഞുണ്ടാക്കുന്നതും, മറ്റെവൻ തലയിൽ അപ്പം ചുമന്നുകൊണ്ട് നിൽക്കും മദ്ധ്യെ പക്ഷികൾ അതിൽനിന്ന് തിന്നുകൊണ്ടിരിക്കുന്നതുമായിരുന്നു സ്വപ്നം.

യൂസുഫ് നബി (അ) യുമായുള്ള പരിചയത്തിൽ നിന്ന് അദ്ദേഹത്തിന്റെ ഉൽകൃഷ്ടഗുണങ്ങൾ കണ്ടു മനസ്സിലാക്കിയ അവർ അദ്ദേഹത്തിന് സ്വപ്ന വ്യാഖ്യാനത്തെക്കുറിച്ചുള്ള വൈദഗ്ധ്യവും മനസ്സിലാക്കിയിരിക്കുമല്ലോ. രണ്ടുപേരും അവരവരുടെ സ്വപ്നം അദ്ദേഹത്തെ കേൾപ്പിച്ചുകൊണ്ട് അതിന് വ്യാഖ്യാനം നൽകുവാനപേക്ഷിച്ചു. അദ്ദേഹം ചോദ്യം കേട്ടമാത്രയിൽ തന്നെ ഉത്തരം നൽകുവാൻ ഒരുങ്ങാതെ, അവർക്ക് തന്നെക്കുറിച്ചുള്ള മതിപ്പും, തന്നിലേക്കുള്ള ആഭിമുഖ്യവും ഉപയോഗപ്പെടുത്തിക്കൊണ്ട് അവസരം കൂടുതൽ പ്രയോജനകരമാക്കിത്തീർക്കുവാൻ ശ്രമിക്കുകയാണ് ചെയ്തത്.

قَالَ لَا يَأْتِيكُمَا طَعَامٌ تُرْزَقَانِهِۦٓ إِلَّا نَبَّأْتُكُمَا بِتَأْوِيلِهِۦ قَبْلَ أَن يَأْتِيَكُمَا ۚ

**《37》 അദ്ദേഹം പറഞ്ഞു: നിങ്ങൾക്ക് രണ്ടുപേർക്കും നൽകപ്പെടാറുള്ള വല്ല ഭക്ഷണവും നിങ്ങൾക്ക് വന്നെത്തുകയില്ല, അത്**

നിങ്ങൾക്ക് വന്നെത്തുന്നതിന് മുമ്പ് അതിന്റെ വ്യാഖ്യാനം ഞാൻ നിങ്ങൾക്ക് വിവരിച്ചുതരാതെ.

ذَٰلِكُمَا مِمَّا عَلَّمَنِي رَبِّيٓ ۚ إِنِّي تَرَكْتُ مِلَّةَ قَوْمٍ لَّا يُؤْمِنُونَ بِٱللَّهِ وَهُم بِٱلْـَٔاخِرَةِ هُمْ كَٰفِرُونَ ﴿٣٧﴾

അത് എന്റെ റബ്ബ് എനിക്കു പഠിപ്പിച്ചുതന്നിട്ടുള്ളവയിൽ പെട്ടവയാകുന്നു. [അത് ഞാൻ വിവരിച്ചു തരുകതന്നെ ചെയ്യും] നിശ്ചയമായും ഞാൻ, അല്ലാഹുവിൽ വിശ്വസിക്കാത്ത ജനങ്ങളുടെ മാർഗം ഉപേക്ഷിച്ചിരിക്കുന്നു; അവരാകട്ടെ, പരലോകത്തെപ്പറ്റി അവിശ്വാസികളുമായിരിക്കും. [ഇങ്ങിനെയുള്ളവരുടെ മാർഗം ഞാൻ ഉപേക്ഷിച്ചിരിക്കുകയാണ്]

وَٱتَّبَعْتُ مِلَّةَ ءَابَآءِيٓ إِبْرَٰهِيمَ وَإِسْحَٰقَ وَيَعْقُوبَ ۚ مَا كَانَ لَنَآ أَن نُّشْرِكَ بِٱللَّهِ مِن شَيْءٍ ۚ ذَٰلِكَ مِن فَضْلِ ٱللَّهِ عَلَيْنَا وَعَلَى ٱلنَّاسِ وَلَٰكِنَّ أَكْثَرَ ٱلنَّاسِ لَا يَشْكُرُونَ ﴿٣٨﴾

﴾38﴿ എന്റെ പിതാക്കൾ ഇബ്റാഹീമിന്റെയും, ഇസ്ഹാകിന്റെയും, യഅ്കൂബിന്റെയും മാർഗത്തെ ഞാൻ പിൻപറ്റുകയും ചെയ്തിരിക്കുന്നു. അല്ലാഹുവിനോട് യാതൊന്നിനെയും (തന്നെ) പങ്കുചേർക്കുവാൻ ഞങ്ങൾക്ക് പാടില്ല. അത് ഞങ്ങൾക്കും, മനുഷ്യർക്കും അല്ലാവിന്റെ (പക്കൽനിന്നുള്ള) അനുഗ്രഹത്തിൽ പെട്ടതത്രെ. എങ്കിലും, മനുഷ്യരിൽ അധികമാളും നന്ദികാണിക്കുന്നില്ല.

---

﴾37﴿ قَالَ അദ്ദേഹം പറഞ്ഞു لا يَأْتِيكُمَا നിങ്ങൾക്ക് (രണ്ടാൾക്കും) വരുകയില്ല طَعَامٌ ഒരു ഭക്ഷണം, വല്ല ഭക്ഷണവും تُرْزَقَانِهِ അത് നിങ്ങൾക്ക് നൽകപ്പെടും, നൽകപ്പെടുന്ന إِلا نَبَّأْتُكُمَا നിങ്ങൾക്ക് ഞാൻ വിവരിച്ചുതരാതെ, വിവരിച്ചിട്ടല്ലാതെ بِتَأْوِيلِهِ അതിന്റെ വ്യാഖ്യാനത്തെപ്പറ്റി قَبْلَ മുമ്പ് أَنْ يَأْتِيَكُمَا അത് നിങ്ങൾക്ക് വരുന്നതിന്റെ ذَلِكُمَا അത് مِمَّا عَلَّمَنِي എനിക്ക് പഠിപ്പിച്ചതിൽ പെട്ടതാകുന്നു رَبِّي എന്റെ റബ്ബ് إِنِّي تَرَكْتُ നിശ്ചയമായും ഞാൻ ഉപേക്ഷിച്ചിരിക്കുന്നു, വിട്ടിരിക്കയാണ് مِلَّةَ മാർഗത്തെ, നടപടിയെ قَوْمٍ ഒരു ജനതയുടെ لا يُؤْمِنُونَ വിശ്വസിക്കാത്ത بِاللَّهِ അല്ലാഹുവിൽ وَهُمْ അവരാകട്ടെ بِالْآخِرَةِ പരലോകത്തിൽ هُمْ كَافِرُونَ അവർ അവിശ്വാസികളാണ്. ﴾38﴿ وَاتَّبَعْتُ ഞാൻ പിൻപറ്റുകയും ചെയ്തിരിക്കുന്നു مِلَّةَ മാർഗത്തെ, മതത്തെ, നടപടിയെ آبَاءِي എന്റെ പിതാക്കളുടെ إِبْرَاهِيمَ ഇബ്റാഹീമിന്റെ وَإِسْحَاقَ ഇസ്ഹാകിന്റെയും وَيَعْقُوبَ യഅ്കൂബിന്റെയും

مَا كَانَ لَنَا ഞങ്ങൾക്ക് ആകുകയില്ല, പാടില്ല, നിവൃത്തിയില്ല أَنْ نُشْرِكَ ഞങ്ങൾ പങ്കു ചേർക്കൽ بِاللَّهِ അല്ലാഹുവിനോട്, അല്ലാഹുവിൽ مِن شَيْءٍ യാതൊന്നിനെയും ذَٰلِكَ അത് مِن فَضْلِ ദയവിൽ (അനുഗ്രഹത്തിൽ) പെട്ടതാണ് اللَّهِ അല്ലാഹുവിന്റെ عَلَيْنَا ഞങ്ങളുടെ മേൽ, ഞങ്ങൾക്ക് وَعَلَى النَّاسِ മനുഷ്യരുടെയും, മനുഷ്യർക്കും وَلَٰكِنَّ എങ്കിലും, പക്ഷേ أَكْثَرَ النَّاسِ മനുഷ്യരിൽ അധികവും لَا يَشْكُرُونَ അവർ നന്ദികാണിക്കുന്നില്ല.

---

നിങ്ങൾക്ക് നൽകപ്പെടാറുള്ള ഭക്ഷണം വരുന്നതിനുമുമ്പ് അതിന്റെ വ്യാഖ്യാനം ഞാൻ നിങ്ങൾക്ക് വിവരിച്ചുതരാതിരിക്കുകയില്ല ( ....لَا يَأْتِيكُمَا طَعَامٌ) എന്ന വാക്യം ഒന്നിലധികം പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. അവയിൽ പ്രസക്തമായത് രണ്ട് വ്യാഖ്യാനങ്ങളാകുന്നു. അതിന്റെ വ്യാഖ്യാനം ( تاويله) എന്നതിലെ സർവ്വനാമം (ضمير) കൊണ്ടുദ്ദേശിക്കപ്പെട്ടത് ഭക്ഷണമാണോ? അതല്ല, ആ രണ്ടുപേർ വിവരിച്ച സ്വപ്ന മാണോ? ഇതിൽ നിന്നാണ് രണ്ടും ഉടലെടുത്തിരിക്കുന്നത്.

1-ാം മത്തെ വ്യാഖ്യാനം: നിങ്ങൾക്ക് ഇവിടെവെച്ച് നൽകപ്പെടാറുള്ള ഏത് ഭക്ഷണ സാധനങ്ങളും നിങ്ങളുടെ മുമ്പിൽ വന്നെത്തും മുമ്പായി അത് ഇന്നിന്ന പ്രകാരമുള്ളതായിരിക്കുമെന്നുള്ള വിവരം ഞാൻ നിങ്ങൾക്ക് മുൻകൂട്ടി അറിയിച്ചു തരുന്നതാണ് എന്നാകുന്നു. പ്രധാനപ്പെട്ട വ്യാഖ്യാതാക്കൾ അധികവും സ്വീകരിച്ചു കാണുന്നതും, വാചക ഘടനയോട് കൂടുതൽ അടുപ്പം തോന്നുന്നതും ഈ വ്യാഖ്യാനമത്രെ. നിങ്ങളുടെ സ്വപ്നത്തിന് വ്യാഖ്യാനം പറഞ്ഞു തരുവാൻ മാത്രമല്ല, അതിനെക്കാൾ ഗൂഢമായതും, സ്വപ്നവ്യാഖ്യാനം പോലെ ഊഹത്തെയും ഭാവനയെയും അടിസ്ഥാനമാക്കി അഭിപ്രായം പറയുവാൻ കഴിയാത്തതുമായ ചില അദൃശ്യകാര്യങ്ങളും എനിക്ക് അറിയാം. അതാകട്ടെ, ഞാൻ എന്റെ സ്വന്തം നിലക്ക് പറയുന്നതുമല്ല. അല്ലാഹു എനിക്ക് പല കാര്യങ്ങളും പഠിപ്പിച്ചു തന്നിട്ടുണ്ട് അതിൽപെട്ടതാണതും. ഇതാണ് ഈ വ്യാഖ്യാനത്തിന്റെ സാരം. തുടർന്നുകൊണ്ട് അദ്ദേഹം അവരെ കേൾപ്പിക്കുവാൻ പോകുന്ന ഉപദേശങ്ങളിൽ അവർക്ക് ശ്രദ്ധയും വിശ്വാസവും ജനിപ്പിക്കുകയായിരിക്കും ഇതിന്റെ ലക്ഷ്യം.

ഈ വ്യാഖ്യാനപ്രകാരം, ഇത് പറയുമ്പോൾ യൂസുഫ് നബി (അ)ക്ക് നുബുവ്വത്തും രിസാലത്തും (പ്രവാചകത്വവും ദിവ്യ ദൗത്യവും) സിദ്ധിച്ചിരിക്കുമെന്ന് വരുന്നു. അത് എനിക്ക് എന്റെ റബ്ബ് പഠിപ്പിച്ചുതന്നതിൽ പെട്ടതാണ് ( ذَٰلِكُمَا مِمَّا عَلَّمَنِي رَبِّي) എന്ന് അദ്ദേഹം പറഞ്ഞ വാക്കും, അല്ലാഹുവിൽ വിശ്വസിക്കാത്തവരുടെ മാർഗം ഞാൻ ഉപേക്ഷിച്ചിരിക്കുന്നു. (....إِنِّي تَرَكْتُ مِلَّةَ قَوْمٍ) എന്ന് തുടങ്ങി 38-ാം വചനത്തിന്റെ അവസാനം വരെയുള്ള അദ്ദേഹത്തിന്റെ വാക്കുകളും ഇതിന് പിൻബലം നൽകുകയും ചെയ്യുന്നു. ഈസാ നബി (അ)ക്ക് അദ്ദേഹത്തിന്റെ ദിവ്യദൗത്യത്തിന് ദൃഷ്ടാന്തങ്ങളായി നൽകപ്പെട്ട അമാനുഷിക ദൃഷ്ടാന്തങ്ങളെ (الْمُعْجِزَات) വിവരിച്ച കൂട്ടത്തിൽ അദ്ദേഹം എടുത്തു പറഞ്ഞ ഒരു ദൃഷ്ടാന്തം ഇതാണല്ലോ: وَأُنَبِّئُكُم بِمَا تَأْكُلُونَ وَمَا تَدَّخِرُونَ فِي بُيُوتِكُمْ(നിങ്ങൾ തിന്നുന്നതിനെയും, നിങ്ങൾ നിങ്ങളുടെ വീടുകളിൽ സൂക്ഷിച്ചുവെക്കുന്നതിനെയും കുറിച്ചു ഞാൻ നിങ്ങൾക്ക് വിവരിച്ചു തരുകയും ചെയ്യും. (3:49) ഇത്

പോലെ, യൂസുഫ് നബി (അ) യുടെയും ദിവ്യദൗത്യത്തിനുള്ള ഒരു അമാനുഷിക ദൃഷ്ടാന്തമായിരിക്കാം ഇത്. അദൃശ്യകാര്യം എനിക്കറിയാമെന്ന് യൂസുഫ് നബി (അ) പറഞ്ഞിട്ടില്ലെന്നും, അല്ലാഹുവിൽ നിന്ന് ലഭിക്കുന്ന വിവരമനുസരിച്ചാണ് താനത് പറ യുന്നതെന്നുകൂടി അദ്ദേഹം അവരെ അറിയിച്ചിട്ടുണ്ടെന്നും ഓർക്കേണ്ടതുണ്ട്.

കൂടാതെ, കാരാഗൃഹത്തിലുള്ള കുറ്റവാളികളിൽ ആരെയെങ്കിലും കൊലപ്പെടുത്തു വാൻ രാജാവ് ഉദ്ദേശിച്ചാൽ അവർക്ക് വിഷം കലർന്ന ഭക്ഷണസാധനം കൊടുത്തയക്ക പ്പെടാറുണ്ടായിരുന്നുവെന്നും, അതുകൊണ്ട് നിങ്ങൾക്ക് നൽകപ്പെടുന്ന ഭക്ഷണ പദാർത്ഥം വിഷം കലർന്നതോ, അല്ലേ എന്ന് ഞാൻ മുൻകൂട്ടി അറിയിച്ചു തരുമെന്നാണ് യൂസുഫ് നബി (അ) പറഞ്ഞതിന്റെ താൽപര്യമെന്ന് ചില രിവായത്തുകളും നിലവിലു ണ്ട്. വാസ്തവം അല്ലാഹുവിനറിയാം. ഈ വ്യാഖ്യാന പ്രകാരം بِتَأْوِيلِهِ (അതിന്റെ വ്യാഖ്യാനത്തെപ്പറ്റി) എന്ന് പറഞ്ഞതിന്റെ താൽപര്യം ആ ഭക്ഷണത്തിന്റെ സ്ഥിതിക ളെപ്പറ്റി എന്നായിരിക്കുന്നതാണ്. تَأْوِيل എന്ന പദത്തിന് സാധാരണയായി വ്യാഖ്യാനം എന്നാണ് അർത്ഥം കൽപിക്കപ്പെടാറുള്ളതെങ്കിലും, കാര്യത്തിന്റെ കലാശം(ما يؤل اليه) എന്നാണതിന്റെ സാക്ഷാൽ അർത്ഥം. ഇതിനെ ആസ്പദമാക്കിയാണ് സന്ദർഭങ്ങളനു സരിച്ച് അതിന് വ്യാഖ്യാനം, ദുർവ്യാഖ്യാനം, പൊരുൾ, പര്യവസാനം, പുലർച്ച എന്നൊക്കെ അർത്ഥ വിവർത്തനം നൽകപ്പെട്ടു കാണുന്നത്.

2-ാമത്തെ വ്യാഖ്യാനം: നിങ്ങൾക്ക് ഇവിടെ പതിവ് പ്രകാരമുള്ള ഭക്ഷണം കൊണ്ടുവന്നു തരുന്നതിന് മുമ്പ് നിങ്ങൾ രണ്ടാളും എന്നെ കേൾപ്പിച്ച ആ സ്വപ്നത്തിന്റെ വ്യാഖ്യാനം ഞാൻ നിങ്ങൾക്ക് പറഞ്ഞു തരാതിരിക്കയില്ല എന്നാകുന്നു. ചോദ്യത്തിന് ഉടനെത്തന്നെ ഉത്തരം നൽകാതെ ഭക്ഷണം എത്താറാകുന്ന സമയംവരെ അവരോട് കാത്തിരിക്കുവാൻ അദ്ദേഹം പറഞ്ഞതിന് ഈ അഭിപ്രായക്കാർ ചില കാരണങ്ങളും പറഞ്ഞു കാണാമെ ങ്കിലും അവയൊന്നും അത്ര സാരപ്പെട്ടതായി തോന്നുന്നില്ല.

ഏതായാലും ആ രണ്ടുപേരുടെയും സ്വപ്നങ്ങൾക്ക് വ്യാഖ്യാനം പറഞ്ഞുകൊടുക്കു ന്നതിന് മുമ്പായി, തന്റെ സ്വന്തം നിലപാട് അവരെ മനസ്സിലാക്കുകയാണ് യൂസുഫ് നബി (അ) ആദ്യം ചെയ്തത്. ഒന്നാമതായി, തനിക്ക് അല്ലാഹുവിങ്കൽ നിന്നുള്ള ചില അറിവുകൾ ലഭിച്ചിട്ടുണ്ടെന്ന് അറിയിച്ചു. അതിനുശേഷം, ഈ നാട്ടുകാരുടെ ഇടയിലാണ് ഞാൻ കഴിഞ്ഞു കൂടുന്നതെങ്കിലും ഇവരെപ്പോലെ അല്ലാഹുവിലും പരലോകത്തിലും വിശ്വാസമില്ലാത്ത ആളല്ല ഞാൻ; എന്റെ പിതാക്കൾ ഇബ്റാഹീം നബി (അ) തുടങ്ങിയ പ്രവാചകന്മാരാണ്; അവർ സ്വീകരിച്ചു വന്ന ആ മാർഗവും നടപടിയും സ്വീകരിച്ചു വരു ന്നവനാണ് ഞാൻ; അല്ലാഹുവിന് പങ്കാളികളെ സങ്കൽപിച്ചു കൊണ്ടുള്ള യാതൊന്നും ഞങ്ങൾ ചെയ്യുകയില്ല; ഞങ്ങൾക്ക് നൽകിയ അനുഗ്രഹമാണ് പ്രവാചകത്വവും സത്യവിശ്വാസവും; ഞങ്ങൾക്ക് മാത്രമല്ല, ഞങ്ങളുടെ പ്രബോധനം വഴി ജനങ്ങൾക്കും അവൻ നൽകുന്ന അനുഗ്രഹമാണത്; പക്ഷേ, അധിക മനുഷ്യരും ആ അനുഗ്രഹം ഉപ യോഗപ്പെടുത്താത്തവരാണ് എന്നൊക്കെ അവരെ ധരിപ്പിച്ചു. ഇത്രയും മുഖവുരകൾക്ക് ശേഷം അവരെ അദ്ദേഹം തൗഹീദിലേക്ക് ക്ഷണിച്ചുകൊണ്ട് ഇങ്ങിനെ തുടർന്നു:-

يَـٰصَـٰحِبَىِ ٱلسِّجْنِ ءَأَرْبَابٌ مُّتَفَرِّقُونَ خَيْرٌ أَمِ ٱللَّهُ ٱلْوَٰحِدُ ٱلْقَهَّارُ ﴿٣٩﴾

**﴾39﴿ തടവിലെ രണ്ട് ചങ്ങാതിമാരേ, ഭിന്നരായ പല റബ്ബുകളാണോ ഉത്തമം; അതല്ല, സർവ്വാധികാരിയായ ഏകനായ അല്ലാഹുവോ?! [ഒന്നാലോചിച്ചു നോക്കുക]**

مَا تَعْبُدُونَ مِن دُونِهِۦٓ إِلَّآ أَسْمَآءً سَمَّيْتُمُوهَآ أَنتُمْ وَءَابَآؤُكُم مَّآ أَنزَلَ ٱللَّهُ بِهَا مِن سُلْطَـٰنٍ ۚ إِنِ ٱلْحُكْمُ إِلَّا لِلَّهِ ۚ

**﴾40﴿ അവന് പുറമെ നിങ്ങൾ ആരാധിക്കുന്നില്ല, നിങ്ങളും, നിങ്ങളുടെ പിതാക്കളും (റബ്ബുകളെന്ന് സ്വയം) നാമകരണം ചെയ്തിട്ടുള്ള ചില നാമങ്ങളെയല്ലാതെ. അവയെപ്പറ്റി അല്ലാഹു യാതൊരു (അധികൃത) രേഖയും അവതരിപ്പിച്ചിട്ടില്ല. വിധികർത്തൃത്വം അല്ലാഹുവിനല്ലാതെ (ആർക്കും) ഇല്ല.**

أَمَرَ أَلَّا تَعْبُدُوٓا۟ إِلَّآ إِيَّاهُ ۚ ذَٰلِكَ ٱلدِّينُ ٱلْقَيِّمُ وَلَـٰكِنَّ أَكْثَرَ ٱلنَّاسِ لَا يَعْلَمُونَ ﴿٤٠﴾

**അവനെയല്ലാതെ (ഒന്നിനെയും) നിങ്ങൾ ആരാധിക്കരുതെന്ന് അവൻ കൽപിച്ചിരിക്കുന്നു. അതത്രെ, ചൊവ്വിനു നിലകൊള്ളുന്ന മതം. എങ്കിലും, മനുഷ്യരിൽ അധികമാളും അറിയുന്നില്ല.**

---

﴾39﴿ يَا صَاحِبَيِ രണ്ട് ചങ്ങാതിമാരേ, കൂട്ടുകാരേ السِّجْنِ തടവിലെ, കാരാഗൃഹത്തിലെ أَأَرْبَابٌ പല റബ്ബുകളോ مُتَفَرِّقُونَ ഭിന്നരായ, ചിന്നിച്ചിതറിയവരായ خَيْرٌ ഉത്തമം, നല്ലത് أَمِ اللَّهُ അതോ (അതല്ല) അല്ലാഹുവോ الْوَاحِدُ ഏകനായ الْقَهَّارُ സർവ്വാധികാരിയായ ﴾40﴿ مَا تَعْبُدُونَ നിങ്ങൾ ആരാധിക്കുന്നില്ല مِن دُونِهِ അവന് പുറമെ, കൂടാതെ إِلَّا أَسْمَاءً ചില നാമങ്ങളെ (പേരുകളെ)യല്ലാതെ سَمَّيْتُمُوهَا അവയെ (അവക്ക്) നിങ്ങൾ പേര് വെച്ചിരിക്കുന്നു, നാമനിർണയം ചെയ്തതായ أَنتُمْ وَآبَاؤُكُمْ നിങ്ങളും നിങ്ങളുടെ പിതാക്കളും مَا أَنزَلَ ഇറക്കിയി (അവതരിപ്പിച്ചി)ട്ടില്ല اللَّهُ അല്ലാഹു بِهَا അവയെപ്പറ്റി مِن سُلْطَانٍ ഒരു അധികൃത രേഖയും, അധികാരവും إِنِ الْحُكْمُ വിധി (കർത്തൃത്വം) അല്ല (ഇല്ല) إِلَّا لِلَّهِ അല്ലാഹുവിനല്ലാതെ أَمَرَ അവൻ കൽപിച്ചിരിക്കുന്നു أَلَّا تَعْبُدُوا നിങ്ങൾ ആരാധിക്കരുതെന്ന് إِلَّا إِيَّاهُ അവനെയല്ലാതെ ذَٰلِكَ الدِّينُ അതത്രെ മതം, അത് മതമത്രെ الْقَيِّمُ (ചൊവ്വിനു-ഉറച്ചു) നിലകൊള്ളുന്നതായ وَلَٰكِنَّ എങ്കിലും, പക്ഷേ أَكْثَرَ النَّاسِ മനുഷ്യരിൽ അധികവും لَا يَعْلَمُونَ അറിയുന്നില്ല.

സൂര്യൻ, പശു, രാജാക്കൾ എന്നിങ്ങിനെ പലതിനെയും ദൈവങ്ങളായി പൂജിക്കുകയും ആരാധിക്കുകയും ചെയ്തിരുന്നവരാണ് ഈജിപ്തുകാർ. ഓരോ ദൈവത്തിനും ചില പ്രത്യേകതകളും, കഴിവുകളും, കൈകാര്യങ്ങളും ഉള്ളതായി അവർ സങ്കൽപിച്ചുവെക്കുകയും ചെയ്തിരുന്നു. അതുകൊണ്ടാണ് ഏകനും സർവ്വാധിപതിയുമായ അല്ലാഹുവാകുന്ന ഏക ദൈവത്തെ സ്വീകരിക്കലാണോ; അതല്ല, ഇത്തരം വിഭിന്നങ്ങളായ പല ദൈവങ്ങളെ സ്വീകരിക്കലാണോ നല്ലതെന്ന് ചിന്തിച്ചു നോക്കുവാൻ അദ്ദേഹം അവരെ ആഹ്വാനം ചെയ്യുന്നത്. പിന്നീട് പറഞ്ഞതിന്റെ സാരം ഇപ്രകാരമാകുന്നു:-

ഏക സർവ്വാധികാരിയായുള്ളവൻ അല്ലാഹു മാത്രമായിരിക്കെ, ആ ദൈവം, ഇ ൗ ദൈവം, ആ ദൈവത്തിന് ഇന്നിന്ന കഴിവുകളുണ്ട്, ഈ ദൈവത്തിന് വേണ്ടി ഇന്നിന്ന കർമങ്ങളൊക്കെ ചെയ്യണം എന്നിങ്ങനെ നിങ്ങൾ കണക്കാക്കുന്നതിന് യാതൊരർത്ഥവും, അടിസ്ഥാനവുമില്ല. നിങ്ങളും നിങ്ങളുടെ പൂർവ്വികൻമാരും സങ്കൽപിച്ചുണ്ടാക്കിയ ചില നാമനിർണയങ്ങൾ മാത്രമാണതൊക്കെ. ആരെ ആരാധിക്കണമെന്നും, മനുഷ്യൻ ഏത് മാർഗം സ്വീകരിക്കണമെന്നും വിധികൽപിക്കുവാനുള്ള അധികാരാവകാശം അല്ലാഹുവിന് മാത്രമേയുള്ളൂ. അവൻ കൽപിച്ചിരിക്കുന്നതാകട്ടെ, അവനെ മാത്രമേ ആരാധിക്കാവൂ എന്നുമാണ്. ആകയാൽ അത് മാത്രമാണ് നേർക്കുനേരെയുള്ള ഉറച്ച മതം. മറ്റുള്ളതെല്ലാം വക്രമായതും നിലനിൽപില്ലാത്തതുമാകുന്നു. യഥാർത്ഥാവസ്ഥ ഇതൊക്കെയാണെങ്കിലും മിക്ക മനുഷ്യരും ചിന്തിക്കാതെയും, ഗ്രഹിക്കാതെയും വഴിപിഴച്ചുപോകുകയാണ് ചെയ്യുന്നത്. അതുകൊണ്ട് ഈ ഋജുവായ മതത്തിലേക്ക് ഞാൻ നിങ്ങളെ ക്ഷണിക്കുന്നു.

കിട്ടിയ അവസരം ഉപയോഗപ്പെടുത്തിക്കൊണ്ട് തന്റെ ആ രണ്ട് കൂട്ടുകാരെയും തൗഹീദിലേക്ക് ക്ഷണിക്കുകയും, ശിർക്കിന്റെ നിരർത്ഥത അവരെ ഗ്രഹിപ്പിക്കുകയും ചെയ്ത ശേഷം, അവർ ചോദിച്ച ചോദ്യത്തിന് അദ്ദേഹം ഇങ്ങിനെ മറുപടി നൽകി:-

يَٰصَٰحِبَيِ ٱلسِّجۡنِ أَمَّآ أَحَدُكُمَا فَيَسۡقِي رَبَّهُۥ خَمۡرٗاۖ وَأَمَّا ٱلۡأٓخَرُ فَيُصۡلَبُ فَتَأۡكُلُ ٱلطَّيۡرُ مِن رَّأۡسِهِۦۚ قُضِيَ ٱلۡأَمۡرُ ٱلَّذِي فِيهِ تَسۡتَفۡتِيَانِ ﴿٤١﴾

**﴾41﴿ തടവിലെ രണ്ട് ചങ്ങാതിമാരേ, എന്നാൽ നിങ്ങളിൽ ഒരുവൻ, തന്റെ യജമാനന് കള്ള് കുടിക്കുവാൻ കൊടുക്കും. എന്നാൽ മറ്റവനാകട്ടെ, അവൻ ക്രൂശിക്കപ്പെടും; എന്നിട്ട് അവന്റെ തലയിൽ നിന്നും പറവകൾ തിന്നുന്നതാണ്.**

**യാതൊരു കാര്യത്തിൽ നിങ്ങൾ രണ്ടുപേരും വിധിയന്വേഷിച്ചുകൊണ്ടിരുന്നുവോ അത് തീരുമാനിക്കപ്പെട്ടിരിക്കുന്നു. [അതിൽ എനി, മാറ്റമുണ്ടാകുകയില്ല]**

---

﴾41﴿ يَا صَاحِبَيِ രണ്ട് ചങ്ങാതിമാരേ, കൂട്ടുകാരേ السِّجْنِ തടവിലെ, കാരാഗൃഹത്തിന്റെ أَمَّا أَحَدُكُمَا എന്നാൽ നിങ്ങളിലൊരാൾ فَيَسْقِي അവൻ കുടിപ്പിക്കും, കുടിക്കാൻ

കൊടുക്കും رَبَّهُۥ അവന്റെ യജമാനന് خَمْرًا കള്ള്(മുന്തിരിക്കള്ള്) وَأَمَّا الآخَرُ എന്നാൽ മറ്റവനാകട്ടെ فَيُصْلَبُ അവൻ ക്രൂശിക്ക (കുരിശിലിട)പ്പെടും فَتَأْكُلُ എന്നിട്ട് തിന്നും الطَّيْرُ പക്ഷി (പറവ)കൾ مِن رَأْسِهِ അവന്റെ തലയിൽനിന്ന് قُضِيَ തീരുമാനിക്കപ്പെട്ടിരിക്കുന്നു الأَمْرُ الَّذِي യാതൊരു കാര്യം فِيهِ അതിൽ تَسْتَفْتِيَانِ നിങ്ങൾ രണ്ടാളും വിധിതേടുക (തേടുന്ന)

---

മുന്തിരിയിൽനിന്ന് കള്ളെടുക്കുന്നതായി സ്വപ്നം കണ്ടവൻ അവന്റെ ജോലിയിൽ തുടരത്തക്കവണ്ണം കാരാഗൃഹത്തിൽനിന്ന് വിമുക്തനാകുമെന്നും, തലയിൽ അപ്പം വഹിച്ചു കൊണ്ടിരിക്കെ അതിൽനിന്ന് പക്ഷികൾ തിന്നുന്നതായി കണ്ടവൻ കൊല്ലപ്പെടുകയും, കുരിശിൽ തറക്കപ്പെടുകയും ചെയ്യുമെന്നും യൂസുഫ് നബി (അ) അവരുടെ സ്വപ്നങ്ങൾക്ക് വ്യാഖ്യാനം നൽകി. രണ്ടുപേരെയും വേർതിരിച്ചു ഇന്നിന്നവന്റെ സ്വപ്ന വ്യാഖ്യാനമെന്ന് പറയാതിരുന്നത് അവരിൽ രണ്ടാമത്തെവനെ പെട്ടെന്ന് അലോസരപ്പെടുത്താതിരിക്കുവാൻ വേണ്ടിയായിരിക്കാം. വാസ്തവം അല്ലാഹുവിനറിയാം. ഈ വ്യാഖ്യാനം കേവലം ഊഹത്തെയോ അനുമാനത്തെയോ അടിസ്ഥാനമാക്കിയുള്ളതല്ലെന്നും, അല്ലാഹു തീരുമാനിച്ചുകഴിഞ്ഞ കാര്യമാണെന്നും, അതിൽ മാറ്റം സംഭവിക്കുകയില്ലെന്നും അദ്ദേഹം അവരെ അറിയിച്ചു.

ഈ രണ്ട് കൂട്ടുകാരെയും തൗഹീദിലേക്ക് യൂസുഫ് നബി (അ) ക്ഷണിച്ച വിവരമൊന്നും ബൈബ്ളിൽ സ്പർശിക്കപ്പെട്ടിട്ടില്ല. അവരുടെ സ്വപ്നങ്ങൾ കുറേക്കൂടി വിസ്തരിച്ചു വിവരിച്ചിട്ടുണ്ട്താനും. ഒന്നാമത്തെവന്റെ വ്യാഖ്യാനത്തിൽ മൂന്ന് ദിവസം കഴിഞ്ഞാൽ അവൻ കൊല്ലപ്പെടുമെന്നും പ്രസ്താവിച്ചിരിക്കുന്നു.

وَقَالَ لِلَّذِى ظَنَّ أَنَّهُۥ نَاجٍ مِّنْهُمَا ٱذْكُرْنِى عِندَ رَبِّكَ

**﴾42﴿ ആ രണ്ട്പേരിൽ നിന്ന് രക്ഷപ്പെടുന്നവനെന്ന് താൻ വിചാരിച്ചവനോട് അദ്ദേഹം പറയുകയും ചെയ്തു: നിന്റെ യജമാനന്റെ അടുക്കൽ നീ എന്നെപ്പറ്റി പ്രസ്താവിക്കണം.**

فَأَنسَىٰهُ ٱلشَّيْطَٰنُ ذِكْرَ رَبِّهِۦ فَلَبِثَ فِى ٱلسِّجْنِ بِضْعَ سِنِينَ ﴿٤٢﴾

**എന്നാൽ, അവന്റെ യജമാനനോട് പ്രസ്താവിക്കുവാൻ അവനെ പിശാച് മറപ്പിച്ചുകളഞ്ഞു; അങ്ങനെ, ഏതാനും കൊല്ലങ്ങൾ അദ്ദേഹം തടവിൽ താമസിച്ചു.**

---

﴾42﴿ وَقَالَ അദ്ദേഹം പറയുകയും ചെയ്തു لِلَّذِي ظَنَّ അദ്ദേഹം വിചാരിച്ചവനോട് أَنَّهُ نَاجٍ അവൻ രക്ഷപ്പെടുന്നവനാണെന്ന് مِنْهُمَا അവർ രണ്ടാളിൽ നിന്ന് اذْكُرْنِي നീ എന്നെ ഓർക്കണം (എന്നെക്കുറിച്ചു പറയണം) عِندَ رَبِّكَ നിന്റെ യജമാനന്റെ അടുക്കൽ فَأَنسَاهُ എന്നാൽ (എന്നിട്ട്) അവനെ മറപ്പിച്ചു, വിസ്മരിപ്പിച്ചു الشَّيْطَانُ പിശാച്

ذِكْرَ رَبِّهِ അവന്റെ യജമാനനോട് പറയുന്നത് (പ്രസ്താവിക്കുന്നത്) فَلَبِثَ അങ്ങനെ അദ്ദേഹം കഴിഞ്ഞുകൂടി, താമസിച്ചു فِي السِّجْنِ കാരാഗൃഹത്തിൽ بِضْعَ ചില്ലറ (ഏതാനും- കുറച്ച്) سِنِينَ കൊല്ലങ്ങൾ

---

തടവിൽ നിന്ന് രക്ഷപ്പെടുമെന്ന് അദ്ദേഹം കരുതിയ ആൾ ഒന്നാമത്തെവൻ തന്നെ. വിമുക്തനായി വീണ്ടും രാജാവിന് പാനീയം നൽകുന്ന ജോലിയിൽ പ്രവേശിക്കുകയും, രാജാവുമായി ബന്ധപ്പെട്ടുകൊണ്ടിരിക്കുകയും ചെയ്യുമ്പോൾ, നിരപരാധിയായി തടവിൽ കഴിയുന്ന തന്നെപ്പറ്റി രാജാവിനെ ഒന്ന് ഓർമിപ്പിക്കണമെന്ന് യൂസുഫ് നബി (അ) അവനോട് പറഞ്ഞു. പക്ഷേ, അവനത് മറന്നുപോയി. താഴെ പ്രസ്താവിക്കുന്നത്പോലെ കുറച്ചുകൊല്ലങ്ങൾക്ക്ശേഷം ഒരു പ്രത്യേക സന്ദർഭം നേരിട്ടപ്പോൾ മാത്രമേ അക്കാര്യം അവന് ഓർമ വന്നുള്ളൂ. അത് വരേക്കും അദ്ദേഹം തടവിൽ കഴിയേണ്ടിവന്നു.

بِضْع (ബിദ്ഉ്) എന്ന വാക്ക് ഒരു നിശ്ചിത എണ്ണത്തെ കുറിക്കുന്നില്ല. മിക്കവാറും മൂന്ന് മുതൽ ഏഴ്വരെയും, ചിലപ്പോൾ രണ്ട് മുതൽ ഒമ്പത്വരെയുമുള്ള എണ്ണത്തിലാണ് ഉപയോഗിക്കപ്പെടാറുള്ളത്. ചില്ലറ, ഏതാനും, സ്വൽപം, ശകലം എന്നൊക്കെ സന്ദർഭം പോലെ അതിന് അർത്ഥം നൽകപ്പെടാം. യൂസുഫ് നബി (അ) തടവിൽ ഏഴ് കൊല്ലം താമസിച്ചുവെന്നാണ് അധികമാളുകളും പറഞ്ഞുകാണുന്നത്. അല്ലാഹുവിനറിയാം. തന്നെപ്പറ്റി രാജാവിനെ ഓർമിപ്പിക്കുവാൻ യൂസുഫ് നബി (അ) അവനോട് പറഞ്ഞതിന്റെ പേരിൽ മാത്രമല്ല, തടവിലായിരുന്ന കാലത്ത് രണ്ടുപേരും തമ്മിൽ തടവിൽ വെച്ചുണ്ടായ പ്രത്യേക ബന്ധം നോക്കുമ്പോഴും അവൻ അക്കാര്യം പ്രത്യേകം ഓർമവെച്ചിരിക്കേണ്ടതാണല്ലോ. എന്നിട്ടും ഒരു നീണ്ടകാലത്തോളം അത് മറന്നുപോകുകയും, ഒരു കാരണം നേരിട്ടപ്പോൾ മാത്രം ഓർമവരികയുമാണുണ്ടായത്. അപ്പോൾ, ആ മറവിയിൽ പിശാചിന്റെ ഭാഗത്ത് നിന്നുള്ള ഒരു പ്രേരണകൂടി ഉണ്ടായിരിക്കും. നല്ല കാര്യങ്ങൾക്കും, നല്ല ആളുകൾക്കും എതിരായി മനുഷ്യമനസ്സിൽ സ്വാധീനം ചെലുത്തുക പിശാചിന്റെ ജോലിയാണല്ലോ. അവൻ മറന്നുപോയി എന്നോ മറ്റോ പറയാതെ, അവനെ പിശാച് മറപ്പിച്ചു ( فَأَنْسَاهُ الشَّيْطَانُ) എന്നുള്ള പ്രയോഗം ഇതൊക്കെയാണ് സൂചിപ്പിക്കുന്നത്. പ്രത്യേകം ഓർമിച്ചിരിക്കേണ്ടുന്ന ഒരു കാര്യം വേണ്ടുന്ന സമയത്ത് ഓർമ വരാതിരിക്കുമ്പോഴാണ് ഇങ്ങിനെയുള്ള പ്രയോഗം കാണപ്പെടുക. ഇതുപോലെ ഒരവസരത്തിൽ, യൂസുഫ് നബി (അ) യും പറഞ്ഞതായി 18:63 ൽ കാണാവുന്നതാണ്.

## വിഭാഗം - 6

وَقَالَ الْمَلِكُ إِنِّي أَرَىٰ سَبْعَ بَقَرَاتٍ سِمَانٍ يَأْكُلُهُنَّ سَبْعٌ عِجَافٌ وَسَبْعَ سُنْبُلَاتٍ خُضْرٍ وَأُخَرَ يَابِسَاتٍ

**﴾43﴿ രാജാവ് പറഞ്ഞു: ഏഴ് (തടിച്ചു) കൊഴുത്ത പശുക്കളെ മെലിഞ്ഞ ഏഴ് (പശുക്കൾ) തിന്നുന്നതായി ഞാൻ (സ്വപ്നം) കാണുന്നു; ഏഴ് പച്ച (ധാന്യ) ക്കതിരുകളും, വേറെ (ഏഴ്) ഉണങ്ങിയവയും (കാണുന്നു).**

يَـٰٓأَيُّهَا ٱلْمَلَأُ أَفْتُونِى فِى رُءْيَـٰىَ إِن كُنتُمْ لِلرُّءْيَا تَعْبُرُونَ ﴿٤٣﴾

ഹേ, പ്രധാനികളേ, എന്റെ (ഈ) സ്വപ്നത്തിൽ നിങ്ങൾ എനിക്ക് (ഒരു)വിധി തരുവിൻ; നിങ്ങൾ സ്വപ്നത്തിന് വ്യാഖ്യാനം [പൊരുൾ] വിവരിക്കുന്നവരാണെങ്കിൽ.

قَالُوٓا۟ أَضْغَـٰثُ أَحْلَـٰمٍ ۖ وَمَا نَحْنُ بِتَأْوِيلِ ٱلْأَحْلَـٰمِ بِعَـٰلِمِينَ ﴿٤٤﴾

《44》 അവർ പറഞ്ഞു: പേക്കിനാവുകളുടെ മിശ്രങ്ങളാണ് (അത്). ഞങ്ങൾ പേക്കിനാവുകളുടെ വ്യാഖ്യാനത്തെപ്പറ്റി അറിയുന്നവരുമല്ല.

وَقَالَ ٱلَّذِى نَجَا مِنْهُمَا وَٱدَّكَرَ بَعْدَ أُمَّةٍ أَنَا۠ أُنَبِّئُكُم بِتَأْوِيلِهِۦ فَأَرْسِلُونِ ﴿٤٥﴾

《45》 ആ രണ്ട് പേരിൽനിന്ന് രക്ഷപ്പെട്ടവൻ പറഞ്ഞു: ഒരു (നീണ്ട) കാലയളവിനുശേഷം അവന് ഓർമ വരുകയും ചെയ്തു. 'അതിന്റെ വ്യാഖ്യാനത്തെപ്പറ്റി ഞാൻ നിങ്ങൾക്ക് വിവരിച്ചു തരാം; ആകയാൽ, (അതിന്) എന്നെ നിങ്ങൾ അയക്കുവിൻ, [ഞാൻ പോയിവരട്ടെ]'

---

《43》 وَقَالَ പറഞ്ഞു, പറയുകയും ചെയ്തു الْمَلِكُ രാജാവ് إِنِّي أَرَى ഞാൻ കാണുന്നു سَبْعَ ഏഴ് بَقَرَاتٍ പശുക്കളെ سِمَانٍ കൊഴുത്ത, തടിച്ച يَأْكُلُهُنَّ അവയെ തിന്നുന്നു, തിന്നുന്നതായി سَبْعٌ ഏഴെണ്ണം عِجَافٌ മെലിഞ്ഞ, ശോഷിച്ച وَسَبْعَ ഏഴെണ്ണവും سُنْبُلَاتٍ കതിരുകൾ خُضْرٍ പച്ചയായ وَأُخَرَ വേറെയും (ഏഴ്) يَابِسَاتٍ ഉണങ്ങിയ يَا أَيُّهَا الْمَلَأُ ഹേ, പ്രധാനികളേ, സംഘമേ أَفْتُونِي എനിക്ക് നിങ്ങൾ വിധി തരുവിൻ فِي رُؤْيَايَ എന്റെ സ്വപ്നക്കാഴ്ചയിൽ إِنْ كُنْتُمْ നിങ്ങളാണെങ്കിൽ لِلرُّؤْيَا സ്വപ്നത്തിന് تَعْبُرُونَ വ്യാഖ്യാനം നൽകുന്നു (വെങ്കിൽ), വ്യാഖ്യാനം നൽകുന്ന(വർ) 《44》 قَالُوا അവർ പറഞ്ഞു أَضْغَاثُ കലർപ്പുകളാണ്, കൂടിക്കലർന്നവയാണ്, മിശ്രങ്ങളാണ് أَحْلَامٍ പേക്കിനാവുകളുടെ, (ദു) സ്വപ്നങ്ങളുടെ وَمَا نَحْنُ ഞങ്ങളല്ലതാനും بِتَأْوِيلِ വ്യാഖ്യാനത്തെപ്പറ്റി, (പൊരുളുകളെ) الْأَحْلَامِ പേക്കിനാവുകളുടെ بِعَالِمِينَ അറിയുന്നവർ 《45》 وَقَالَ പറഞ്ഞു الَّذِي نَجَا രക്ഷപ്പെട്ടവൻ مِنْهُمَا അവർ രണ്ടാളിൽനിന്ന് وَادَّكَرَ അവൻ ഓർക്കുക (അവന് ഓർമ വരുക)യും ചെയ്തു بَعْدَ أُمَّةٍ ഒരു കാലയളവിന്ന് ശേഷം (ദീർഘകാലശേഷം) أَنَا أُنَبِّئُكُمْ ഞാൻ നിങ്ങൾക്ക് വിവരിച്ചു തരാം بِتَأْوِيلِهِ അതിന്റെ വ്യാഖ്യാനത്തെപ്പറ്റി فَأَرْسِلُونِ ആകയാൽ (എന്നാൽ) എന്നെ നിങ്ങൾ അയക്കുവിൻ.

രാജാവിന്റെ പാനീയ കാര്യസ്ഥൻ കാരാഗൃഹത്തിൽനിന്ന് രക്ഷപ്പെട്ടു പഴയജോലി തുടരുകയാണ്.യൂസുഫ് നബി (അ) ഗൗനിക്കപ്പെടാതെ തടവിലും കഴിയുന്നു. കൊല്ലങ്ങൾ അങ്ങിനെ കഴിഞ്ഞു. ഒരിക്കൽ രാജാവ് ഒരു സ്വപ്നം കണ്ടു. തടിച്ചുകൊഴുത്ത ഏഴ് പശുക്കളെ മെലിഞ്ഞു ശോഷിച്ച ഏഴ് പശുക്കൾ തിന്നുന്നതും, ഏഴ് വീതം പച്ചയായ ധാന്യക്കതിരുകളും, ഉണങ്ങിയ കതിരുകളും, ഇതായിരുന്നു സ്വപ്നം. സ്വപ്നവ്യാഖ്യാന വിദഗ്ധരായ പലരെയും വിളിച്ചുവരുത്തി തന്റെ സ്വപ്നത്തിന്റെ പൊരുൾ പറയുവാൻ രാജാവ് ആവശ്യപ്പെട്ടു. ആർക്കും വ്യാഖ്യാനിക്കുവാൻ കഴിഞ്ഞില്ല. പല പേക്കിനാവുകൾ കൂടിച്ചേർന്നതാണ് ഈ സ്വപ്നം. ഇത്തരം കിനാവുകൾക്കൊന്നും വ്യാഖ്യാനം പറയുവാൻ ഞങ്ങൾക്കറിഞ്ഞുകൂടാ എന്നായിരുന്നു അവരുടെ മറുപടി. രാജസ്വപ്നമായത് കൊണ്ട് അതിന് ഒരു പ്രധാന്യം കൽപിക്കപ്പെടുക സ്വാഭാവികമാണല്ലോ. ഈ സന്ദർഭത്തിലാണ് മുമ്പ് തടവിൽ നിന്ന് പോരുമ്പോൾ തന്റെ കാര്യം ഓർമിപ്പിക്കുവാൻ യൂസുഫ് നബി (അ) ഏൽപിച്ചിരുന്നവന് മുമ്പ് കഴിഞ്ഞ ആ പഴയ വർത്തമാനങ്ങൾ ഓർമ വരുന്നത്. ആ കാര്യം ഞാൻ നിവൃത്തിച്ചു തരാം. ജയിലിലുണ്ട് സ്വപ്ന വ്യാഖ്യാനം ശരിക്കും അറിയാവുന്ന ഒരു മാന്യൻ. എന്നെ പറഞ്ഞയക്കുന്ന പക്ഷം ഞാൻ പോയി ചോദിച്ചറിഞ്ഞു വരാം എന്ന് അവൻ അറിയിച്ചു.

സമുദായം എന്ന് അർത്ഥം പറയപ്പെടാറുള്ള أمَة (ഉമ്മത്ത്) എന്ന പദത്തിന് വേറെയും അർത്ഥങ്ങൾ വരുമെന്നും, അവയിലൊന്നാണ് കാലയളവ് അഥവാ കുറേകാലം എന്നും സൂഃ ഹൂദ് 8-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ മുമ്പ് നാം ചൂണ്ടിക്കാട്ടിയിട്ടുണ്ടല്ലോ. ഈ അർത്ഥത്തിലാണ് അതിവിടെയുള്ളത്.

يُوسُفُ أَيُّهَا ٱلصِّدِّيقُ أَفْتِنَا فِى سَبْعِ بَقَرَٰتٍ سِمَانٍ يَأْكُلُهُنَّ سَبْعٌ عِجَافٌ وَسَبْعِ سُنۢبُلَٰتٍ خُضْرٍ وَأُخَرَ يَابِسَٰتٍ لَّعَلِّىٓ أَرْجِعُ إِلَى ٱلنَّاسِ لَعَلَّهُمْ يَعْلَمُونَ ﴿٤٦﴾

**《46》 (അവൻ പറഞ്ഞു:) യൂസുഫ്! ഹേ, സത്യസന്ധാ! ഏഴ് (തടിച്ചു) കൊഴുത്ത പശുക്കളെ മെലിഞ്ഞ ഏഴ് (പശുക്കൾ) തിന്നുന്നതിന്റെ കാര്യത്തിൽ ഞങ്ങൾക്ക് വിധി (പറഞ്ഞു) തരണം; ഏഴ് പച്ച (ധാന്യ) ക്കതിരുകളുടെയും, വേറെ (ഏഴ്) ഉണങ്ങിയവയുടെയും (കാര്യത്തിലും); എനിക്ക് (ആ) മനുഷ്യരുടെ അടുക്കലേക്ക് - അവർക്കറിയുവാൻവേണ്ടി (അതും കൊണ്ട്) മടങ്ങിച്ചെല്ലാമല്ലോ.**

قَالَ تَزْرَعُونَ سَبْعَ سِنِينَ دَأَبًا

**《47》 അദ്ദേഹം [യൂസുഫ്] പറഞ്ഞു: നിങ്ങൾ ഏഴ് കൊല്ലം പതിവായി കൃഷി ചെയ്യും. (അഥവാ ചെയ്യണം)**

فَمَا حَصَدتُّمْ فَذَرُوهُ فِي سُنۢبُلِهِۦٓ إِلَّا قَلِيلًا مِّمَّا تَأْكُلُونَ ﴿٤٧﴾

എന്നിട്ട്, നിങ്ങൾ കൊയ്തെടുക്കുന്നതിനെ അതിന്റെ കതിരിൽ (തന്നെ) നിങ്ങൾ വിട്ടേക്കുവിൻ; നിങ്ങൾ തിന്നു (കഴിക്കു) ന്നതിൽപെട്ട അൽപമൊഴികെ.

ثُمَّ يَأْتِي مِنۢ بَعْدِ ذَٰلِكَ سَبْعٌ شِدَادٌ

﴾48﴿ പിന്നീട് അതിനുശേഷം കഠിനങ്ങളായ ഏഴ് (കൊല്ലം) വരും;-

يَأْكُلْنَ مَا قَدَّمْتُمْ لَهُنَّ إِلَّا قَلِيلًا مِّمَّا تُحْصِنُونَ ﴿٤٨﴾

അവ[ആ കൊല്ലങ്ങൾ] ക്ക് വേണ്ടി നിങ്ങൾ മുൻകൂട്ടി (സൂക്ഷിച്ചു) വെച്ചിട്ടുള്ളത് (ഒക്കെ) അവ തിന്നു (തീർക്കു) ന്നതാണ്; നിങ്ങൾ കാത്തു (സൂക്ഷിച്ചു) വെക്കുന്നതിൽപെട്ട അൽപമൊഴികെ.

ثُمَّ يَأْتِي مِنۢ بَعْدِ ذَٰلِكَ عَامٌ فِيهِ يُغَاثُ ٱلنَّاسُ وَفِيهِ يَعْصِرُونَ ﴿٤٩﴾

﴾49﴿ പിന്നെ, അതിനുശേഷം ഒരു സംവൽസരം വരും; അതിൽ മനുഷ്യർക്ക് (മഴമൂലം) രക്ഷനൽകപ്പെടും; അതിൽ അവർ പിഴിഞ്ഞെടുക്കുക [ആട്ടിയെടുക്കുക]യും ചെയ്യും.

---

﴾46﴿ يُوسُفُ യൂസുഫേ أَيُّهَا الصِّدِّيقُ ഹേ സത്യസന്ധാ أَفْتِنَا ഞങ്ങൾക്ക് വിധി നൽകണം فِي سَبْعِ ഏഴിൽ (ഏഴിന്റെ കാര്യത്തിൽ) بَقَرَاتٍ പശുക്കൾ سِمَانٍ തടിച്ച, കൊഴുത്ത يَأْكُلُهُنَّ അവയെ തിന്നുന്നു سَبْعٌ ഏഴ് എണ്ണം عِجَافٌ മെലിഞ്ഞവ وَسَبْعِ ഏഴിലും, ഏഴിന്റെയും سُنْبُلَاتٍ കതിരുകൾ خُضْرٍ പച്ചയായ وَأُخَرَ വേറെയും (ഏഴ്) يَابِسَاتٍ ഉണങ്ങിയവ لَعَلِّي ഞാനായേക്കാം, ആകുവാൻ വേണ്ടി (ആകാമല്ലോ) أَرْجِعُ ഞാൻ മടങ്ങും إِلَى النَّاسِ മനുഷ്യരിലേക്ക് لَعَلَّهُمْ അവരാകുവാൻവേണ്ടി, ആയേക്കാം يَعْلَمُونَ അവർ അറിയും ﴾47﴿ قَالَ അദ്ദേഹം പറഞ്ഞു تَزْرَعُونَ നിങ്ങൾ കൃഷി ചെയ്യണം, വിളയിടും سَبْعَ سِنِينَ ഏഴ് കൊല്ലങ്ങൾ دَأَبًا പതിവായി (തുടർച്ചയായി) فَمَا حَصَدْتُمْ എന്നിട്ട് നിങ്ങൾ കൊയ്തെടുത്തത് فَذَرُوهُ അതിനെ നിങ്ങൾ വിട്ടേക്കുക فِي سُنْبُلِهِ അതിന്റെ കതിരിൽ إِلا قَلِيلا അൽപമൊഴികെ مِمَّا تَأْكُلُونَ നിങ്ങൾ തിന്നുന്നതിൽ നിന്നുള്ള ﴾48﴿ ثُمَّ يَأْتِي പിന്നെവരും مِنْ بَعْدِ ذَلِكَ അതിന്റെശേഷം سَبْعٌ شِدَادٌ കഠിനങ്ങളായ ഏഴു (കൊല്ലം) يَأْكُلْنَ അവതിന്നും, തിന്നുന്നു مَا قَدَّمْتُمْ നിങ്ങൾ മുമ്പ് ചെയ്തു (മുമ്പ് സൂക്ഷിച്ചു) വെച്ചത് لَهُنَّ അവക്കായി إِلا قَلِيلا അൽപമൊഴികെ مِمَّا تُحْصِنُونَ നിങ്ങൾ കാത്തുസൂക്ഷിക്കുന്നതിൽപെട്ട. ﴾49﴿ ثُمَّ يَأْتِي പിന്നെ വരും مِنْ بَعْدِ ശേഷം ذَلِكَ അതിന്റെ عَامٌ ഒരു സംവൽസരം,

വർഷം فِيهِ അതിൽ يُغَاثُ രക്ഷ (സഹായം) നൽകപ്പെടും, മഴ കിട്ടും النَّاسُ മനുഷ്യർക്ക് وَفِيهِ അതിൽ يَعْصِرُونَ അവർ പിഴിഞ്ഞെടുക്കു (ആട്ടിയെടുക്കു)കയും ചെയ്യും

---

പാനീയ കാര്യസ്ഥൻ കാരാഗൃഹത്തിൽ യൂസുഫ് നബി (അ)യുടെ അടുക്കലേക്ക് അയക്കപ്പെട്ടു. അവൻ ചെന്ന് അദ്ദേഹത്തോട് രാജാവിന്റെ സ്വപ്നത്തിന് വ്യാഖ്യാനം നൽകുവാൻ അപേക്ഷിച്ചു. ഇത്രയും കാലം തന്നെ വിസ്മരിച്ചശേഷം ഇപ്പോൾ ഈയൊരാവശ്യം നേരിട്ടപ്പോൾ മാത്രം തന്നെക്കുറിച്ച് ഓർമവന്നതിനെപ്പറ്റി പ്രതിഷേധിക്കാതെ വേഗം അവന് മറുപടി കൊടുത്തു. ഏഴ് തടിച്ച പശുക്കൾ നിലം ഉഴുതു കൃഷി ചെയ്യുവാൻ പറ്റുന്ന ഏഴ് വർഷങ്ങളെയും, പച്ചക്കതിരുകൾ ഏഴ് കൊല്ലത്തെ ക്ഷേമത്തെയും, സമൃദ്ധമായ വിളവിനെയും, ഏഴ് ഉണങ്ങിയ കതിരുകൾ ഏഴ് കൊല്ലത്തെ ക്ഷാമത്തെയും, വരൾച്ചയെയും കുറിക്കുന്നു. അതുകൊണ്ട് ആദ്യത്തെ ഏഴ് കൊല്ലം നന്നായി കൃഷി നടത്തണം. അന്ന് കൊയ്തെടുക്കുന്ന ധാന്യം നശിച്ചു പോകാതിരിക്കുവാൻവേണ്ടി കതിരോടെ സൂക്ഷിച്ചു വെക്കണം. ഭക്ഷ്യാവശ്യങ്ങൾ കഴിവതും ചുരുക്കി ബാക്കിയെല്ലാം പിന്നേക്ക് കരുതിവെക്കണം. പിന്നീട് വരുന്ന ഏഴ് ക്ഷാമത്തിന്റെ വർഷങ്ങളിൽ ആ സൂക്ഷിക്കപ്പെട്ട ധാന്യം ഉപയോഗപ്പെടുത്താം. വിത്തിനും മറ്റുമായി അൽപം കരുതിവെച്ചു ബാക്കിയൊക്കെ അന്ന് ഉപയോഗിക്കാം. പഞ്ഞത്തിന്റെ വർഷങ്ങൾ കഴിയുന്നതോടെ ഇഷ്ടംപോലെ മഴയും മറ്റും ലഭിച്ചു സുഖകരമായ വർഷമായിരിക്കും ലഭിക്കുക. അക്കൊല്ലം കൃഷികളെല്ലാം നന്നായി വിളയും. മുന്തിരിയിൽ നിന്ന് കള്ളും, ഒലീവിൽ നിന്ന് എണ്ണയും, കരിമ്പിൽ നിന്ന് ശർക്കരയുമൊക്കെ ആട്ടിയും പിഴിഞ്ഞും എടുക്കുകയും ചെയ്യാം. ഇതായിരുന്നു ആ സ്വപ്നത്തിന്റെ വ്യാഖ്യാനവും പൊരുളും.

തന്റെ രാഷ്ട്രത്തിന്റെ തന്നെ ഭാവിയെ ബാധിക്കുന്ന ഈ മഹത്തായ വ്യാഖ്യാന വിവരം കേട്ടറിഞ്ഞപ്പോൾ ഈ വ്യാഖ്യാനകർത്താവിനെ- യൂസുഫ് നബി (അ)യെ-പ്പറ്റി രാജാവ് കൂടുതൽ അന്വേഷിച്ചറിയുകയും, കാണുവാൻ ആഗ്രഹിക്കുകയും ചെയ്യുക സ്വാഭാവികമാണല്ലോ.

## വിഭാഗം - 7

وَقَالَ ٱلْمَلِكُ ٱئْتُونِى بِهِۦ ۖ فَلَمَّا جَآءَهُ ٱلرَّسُولُ قَالَ ٱرْجِعْ إِلَىٰ رَبِّكَ فَسْـَٔلْهُ مَا بَالُ ٱلنِّسْوَةِ ٱلَّـٰتِى قَطَّعْنَ أَيْدِيَهُنَّ ۚ إِنَّ رَبِّى بِكَيْدِهِنَّ عَلِيمٌ ﴿٥٠﴾

**《50》 രാജാവ് പറയുകയും ചെയ്തു: അവനെ എന്റെ അടുക്കൽ കൊണ്ടുവരുവിൻ. അങ്ങനെ അദ്ദേഹത്തിന്റെ അടുക്കൽ (രാജാവിന്റെ) ദൂതൻ വന്നപ്പോൾ, അദ്ദേഹം പറഞ്ഞു: നീ നിന്റെ യജമാനന്റെ അടുക്കലേക്ക് മടങ്ങിച്ചെല്ലുക; എന്നിട്ട് അദ്ദേഹത്തോട് ചോദി(ച്ചുനോ)ക്കുക: തങ്ങളുടെ കൈകൾ മുറിപ്പെടുത്തിയ (ആ) സ്ത്രീകളുടെ നിലപാടെന്താണെന്ന്?! നിശ്ചയമായും, എന്റെ റബ്ബ് അവ**

**രുടെ തന്ത്രത്തെപ്പറ്റി അറിയുന്നവനാണ്.**

---

﴾50﴿ وَقَالَ പറയുകയും ചെയ്തു الْمَلِكُ രാജാവ് ائْتُونِي എന്റെ അടുക്കൽ വരുവിൻ بِهِ അവനെക്കൊണ്ട് فَلَمَّا جَاءَهُ അങ്ങനെ അദ്ദേഹത്തിന്റെ അടുക്കൽ വന്നപ്പോൾ الرَّسُولُ ദൂതൻ قَالَ അദ്ദേഹം പറഞ്ഞു ارْجِعْ നീ മടങ്ങുക إِلَىٰ رَبِّكَ നിന്റെ യജമാനനിലേക്ക് فَاسْأَلْهُ എന്നിട്ടദ്ദേഹത്തോട് ചോദിക്കുക مَا بَالُ നിലപാട് (സ്ഥിതി) എന്താണ് النِّسْوَةِ സ്ത്രീകളുടെ اللَّاتِي قَطَّعْنَ മുറിപ്പെടുത്തിയ أَيْدِيَهُنَّ അവരുടെ കൈകളെ إِنَّ رَبِّي നിശ്ചയമായും എന്റെ റബ്ബ് بِكَيْدِهِنَّ അവരുടെ തന്ത്രത്തെ (ഉപായത്തെ)പ്പറ്റി عَلِيمٌ അറിയുന്നവനാണ്

---

യൂസുഫ് നബി (അ)നെ വിളിച്ചു കൊണ്ടുവരുവാൻ രാജാവ് ദൂതനെ അയച്ചു. ദൂതൻ വന്നമാത്രയിൽതന്നെ തടവിൽനിന്ന് പുറത്തുപോരാൻ അദ്ദേഹം തയ്യാറില്ലായിരുന്നു. ഒരു സംശയിക്കപ്പെട്ട കേട്ടിയായിക്കൊണ്ട് രാജസന്നിധിയിൽ ചെല്ലാതെ, തന്റെ യഥാർത്ഥസ്ഥിതി രാജാവ് അറിഞ്ഞു കൊണ്ടായിരിക്കണം അതെന്ന് അദ്ദേഹം ആഗ്രഹിച്ചു. മുമ്പ് തന്റെ കാരണത്താൽ കൈകൾ മുറിപ്പെടുത്തുകയും, അതിനെത്തുടർന്ന് അസീസിന്റെ ഭാര്യക്ക് പിന്തുണ നൽകുകയും ചെയ്തിരുന്ന ആ സ്ത്രീകളുമായി ഒരു സത്യാന്വേഷണം നടത്തി തന്റെ നിരപരാധിത്വവും പരിശുദ്ധിയും പരസ്യമായി രാജാവിനും മറ്റും ബോധ്യപ്പെട്ട ശേഷമേ താൻ പുറത്തു പോകേണ്ടതുള്ളൂവെന്ന് അദ്ദേഹം നിശ്ചയിച്ചു. അദ്ദേഹത്തിന്റെ മാന്യതയും, ധീരതയും ദൃഢമനസ്കതയും ഇതിൽനിന്ന് വ്യക്തമാണ്. നബിﷺ ഒരു ഹദീഥിൽ അതിങ്ങിനെ ചൂണ്ടിക്കാട്ടിയിരിക്കുന്നു: യൂസുഫ് താമസിച്ചത്രകാലം ഞാൻ തടവിൽ താമസിച്ചിരുന്നുവെങ്കിലും, ആ വിളിക്കുവാൻ ചെന്നവന്റെ ക്ഷണം ഞാൻ സ്വീകരിക്കുമായിരുന്നു. (ബു; മു. മുതലായവർ). രാജാവ് അന്വേഷണം നടത്തി.

قَالَ مَا خَطْبُكُنَّ إِذْ رَٰوَدتُّنَّ يُوسُفَ عَن نَّفْسِهِۦ ۚ قُلْنَ حَٰشَ لِلَّهِ مَا عَلِمْنَا عَلَيْهِ مِن سُوٓءٍ ۚ

**﴾51﴿ അദ്ദേഹം [രാജാവ്] പറഞ്ഞു: (സ്ത്രീകളേ) നിങ്ങൾ യൂസുഫിനോട് വശീകരണശ്രമം നടത്തിയപ്പോൾ (ഉണ്ടായ) നിങ്ങളുടെ വിശേഷമെന്ത്? അവർ പറഞ്ഞു: അല്ലാഹുവിന്റെ പരിശുദ്ധിയെ വാഴ്ത്തുന്നു! അവനെപ്പറ്റി യാതൊരു തിന്മയും ഞങ്ങൾ അറിഞ്ഞിട്ടില്ല.**

قَالَتِ ٱمْرَأَتُ ٱلْعَزِيزِ ٱلْـَٰٔنَ حَصْحَصَ ٱلْحَقُّ أَنَا۠ رَٰوَدتُّهُۥ عَن

**അസീസിന്റെ സ്ത്രീ [ഭാര്യ] പറഞ്ഞു: ഇപ്പോൾ, യഥാർത്ഥം വെളിവായിരിക്കുന്നു; ഞാനത്രെ അവനോട് വശീകരണ ശ്രമം**

نَفْسِهِۦ وَإِنَّهُۥ لَمِنَ ٱلصَّـٰدِقِينَ ﴿٥١﴾

**നടത്തിയത്. അവൻ സത്യവാന്മാരിൽ പെട്ടവൻതന്നെയാണ് താനും.**

ذَٰلِكَ لِيَعْلَمَ أَنِّى لَمْ أَخُنْهُ بِٱلْغَيْبِ وَأَنَّ ٱللَّهَ لَا يَهْدِى كَيْدَ ٱلْخَآئِنِينَ ﴿٥٢﴾

**﴾52﴿ അത് [അങ്ങനെ പറഞ്ഞത്] അവനെ (അവന്റെ) അഭാവത്തിൽ ഞാൻ വഞ്ചിച്ചിട്ടില്ലെന്ന് അവൻ അറിയുവാൻ വേണ്ടിയാകുന്നു; വഞ്ചകന്മാരുടെ തന്ത്രത്തെ അല്ലാഹു നേർവഴിയിലാക്കുകയില്ലെന്നുള്ളതിനാലുമാകുന്നു.**

﴾51﴿ قَالَ അദ്ദേഹം പറഞ്ഞു مَاخَطْبُكُنَّ നിങ്ങളുടെ വിശേഷം (കാര്യം) എന്താണ് إِذْرَاوَدْتُنَّ നിങ്ങൾ വശീകരണ ശ്രമം നടത്തിയപ്പോൾ يُوسُفَ യൂസുഫിനോട് عَنْ نَفْسِهِ അവനുവേണ്ടി (അവനെ വശപ്പെടുത്താൻ) قُلْنَ അവർ പറഞ്ഞു حَاشَ لِلَّهِ അല്ലാഹുവിന്റെ പരിശുദ്ധി (വാഴ്ത്തുന്നു) مَا عَلِمْنَا ഞങ്ങൾ അറിഞ്ഞിട്ടില്ല عَلَيْهِ അദ്ദേഹത്തെപ്പറ്റി مِنْ سُوءٍ ഒരു തിന്മയും قَالَتِ പറഞ്ഞു امْرَأَةُ സ്ത്രീ (ഭാര്യ) الْعَزِيزِ അസീസിന്റെ الآنَ ഇപ്പോൾ حَصْحَصَ വെളിപ്പെട്ടു, വ്യക്തമായി الْحَقُّ യഥാർത്ഥം أَنَا ഞാൻ (തന്നെ) رَاوَدْتُهُ അവനോട് عَنْ نَفْسِهِ വശീകരണശ്രമം നടത്തി അവന് വേണ്ടി وَإِنَّهُ നിശ്ചയമായും അവൻ لَمِنَ الصَّادِقِينَ സത്യവാന്മാരിൽപെട്ട(വൻ) തന്നെ ﴾52﴿ ذَٰلِكَ അത് لِيَعْلَمَ അവൻ (അദ്ദേഹം) അറിയുവാൻ വേണ്ടിയാകുന്നു أَنِّي ഞാൻ എന്ന് لَمْ أَخُنْهُ അദ്ദേഹത്തെ (അവനെ) ഞാൻ വഞ്ചി (ചതി)ച്ചിട്ടില്ല (എന്ന്) بِالْغَيْبِ അഭാവത്തിൽ, മറവിൽ وَأَنَّ اللَّهَ അല്ലാഹു എന്നതിനാലും لَا يَهْدِي അവൻ നേർവഴിക്കാക്കുകയില്ല (എന്നതിനാലും) كَيْدَ തന്ത്രത്തെ, ഉപായം الْخَائِنِينَ ചതിയന്മാരുടെ, വഞ്ചകരുടെ

## ജുസ്ഉ് - 13

۞ وَمَآ أُبَرِّئُ نَفْسِىٓ ۚ إِنَّ ٱلنَّفْسَ لَأَمَّارَةٌۢ بِٱلسُّوٓءِ إِلَّا مَا رَحِمَ رَبِّىٓ ۚ إِنَّ رَبِّى غَفُورٌ رَّحِيمٌ ﴿٥٣﴾

**﴾53﴿ എന്റെ സ്വന്തത്തെ (അഥവാ മനസ്സിനെ) ഞാൻ (നിരപരാധിയാക്കി) ഒഴിവാക്കുന്നുമില്ല. നിശ്ചയമായും മനസ്സ് തിന്മകൊണ്ട് ഉപദേശിക്കുന്ന [തിന്മക്ക് പ്രേരിപ്പിക്കുന്ന] ത് തന്നെയാണ്, എന്റെ റബ്ബ് കരുണചെയ്തവനൊഴികെ. നിശ്ചയമായും, എന്റെ റബ്ബ് വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

﴾53﴿ وَمَآأُبَرِّئُ ഞാൻ ഒഴിവാക്കുന്നില്ല (നിരപരാധിയാക്കുന്നില്ല) نَفْسِي എന്റെ സ്വന്തത്തെ, ആത്മാവിനെ, മനസ്സിനെ إِنَّ النَّفْسَ നിശ്ചയമായും മനസ്സ് لَأَمَّارَةٌ (വളരെ) ഉപദേശിക്കുന്ന (പ്രേരിപ്പിക്കുന്ന)ത് തന്നെ بِالسُّوٓءِ തിന്മകൊണ്ട്, തിന്മയെപ്പറ്റി إِلَّا مَا رَحِمَ കരുണചെയ്തത് (ചെയ്തവ) ഒഴികെ رَبِّيٓ എന്റെ റബ്ബ് إِنَّ رَبِّي നിശ്ചയമായും എന്റെ റബ്ബ് غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്.

---

അസീസിന്റെ ഭാര്യ നിങ്ങളെ വിരുന്ന് സൽകരിച്ചത് മുതൽ നിങ്ങൾ യൂസുഫിന് നേരെ പ്രേമം പുലർത്തിക്കൊണ്ടിരുന്നുവല്ലോ. എന്നാൽ, അവന്റെ ഭാഗത്ത്നിന്ന് നിങ്ങളിലേക്ക് വല്ല ചായ്‌വും ഉള്ളതായി നിങ്ങൾ കാണുകയുണ്ടായോ? അവനെപ്പറ്റി നിങ്ങളുടെ അഭിപ്രായമെന്താണ്? എന്നൊക്കെ രാജാവ് സ്ത്രീകളോട് അന്വേഷിച്ചു. ഞങ്ങൾ അറിഞ്ഞിടത്തോളം അവനെ സംബന്ധിച്ച് ഒരു ദോഷവും പറയുവാനില്ല എന്നായിരുന്നു അവരുടെ മറുപടി. ഇത്രയുമായപ്പോൾ അസീസിന്റെ ഭാര്യയും സത്യം തുറന്നുപറഞ്ഞു. ഇതേവരെ സംഗതി മൂടപ്പെട്ടുകിടക്കുകയായിരുന്നു. ഇപ്പോൾ യഥാർത്ഥം വെളിക്ക് വന്നിരിക്കയാണ്, യഥാർത്ഥത്തിൽ അവനല്ല- ഞാൻതന്നെയാണ്- പ്രേമാപേക്ഷ നടത്തിയത്, അവന്റെ ഭാഗത്താണ് സത്യമുള്ളത് എന്നിങ്ങനെ അവളും മൊഴികൊടുത്തു. യൂസുഫ് കേവലം ഒരു സാധാരണക്കാരനല്ലെന്ന് എല്ലാവർക്കും ബോധ്യമായി.

52 ഉം 53 ഉം വചനങ്ങളിലെ വാചകങ്ങൾ അസീസിന്റെ ഭാര്യയുടെ പ്രസ്താവനയുടെ തുടർച്ചയാണെന്നത്രെ വാചകങ്ങളുടെ ഘടനക്രമത്തിൽ നിന്ന് മനസ്സിലാകുന്നത്. വ്യാഖ്യാതാക്കളിൽ ഒരു വിഭാഗത്തിന്റെ അഭിപ്രായവും അതാണ്. അതേസമയം, ആ വാചകങ്ങളിലടങ്ങിയ ആശയങ്ങൾ നോക്കുമ്പോൾ, അവ യൂസുഫ് നബി (അ)ന്റെ വാചകങ്ങളായിരിക്കുവാനാണ് കൂടുതൽ സാധ്യത കാണുന്നതെന്ന നിഗമനത്തിൽ അധിക വ്യാഖ്യാതാക്കളും അവ അദ്ദേഹത്തിന്റെ പ്രസ്താവനയാണെന്നും അഭിപ്രായപ്പെടുന്നു. അസീസിന്റെ ഭാര്യയുടെ വാചകങ്ങളാണെന്ന് വെക്കുമ്പോൾ ذَٰلِكَ لِيَعْلَمَ... (അദ്ദേഹത്തിന്റെ അഭാവത്തിൽ അദ്ദേഹത്തെ ഞാൻ വഞ്ചിച്ചിട്ടില്ലെന്ന് അറിയുവാൻ വേണ്ടിയാണ് അത്) എന്ന വാക്യത്തിന്റെ സാരം രണ്ടുപ്രകാരത്തിൽ വരാം.

(1) അദ്ദേഹത്തെ- അഥവാ എന്റെ ഭർത്താവായ അസീസിനെ- അദ്ദേഹത്തിന്റെ അഭാവത്തിൽ ഞാൻ വഞ്ചിക്കുകയുണ്ടായിട്ടില്ല. ഞാൻ യൂസുഫിനെ മോഹിച്ചതും, പിടികൂടിയതും ശരിതന്നെ. അവൻ അതിന് വിസമ്മതിക്കുകയാണുണ്ടായത്. അതുകൊണ്ട് അതിനപ്പുറമുള്ള അപരാധം (വ്യഭിചാരം) ഞാൻ ചെയ്തിട്ടില്ല. ഈ വസ്തുത അദ്ദേഹം അറിഞ്ഞിരിക്കുവാൻ വേണ്ടിയാണ് ഞാനിപ്പോൾ ഇതെല്ലാം തുറന്നുസമ്മതിച്ചത്.

(2) ഞാനിപ്പോൾ സത്യം തുറന്നുപറയുവാൻ കാരണം, അവൻ- യൂസുഫ്- കാരാഗൃഹത്തിലായശേഷം അവന്റെ അഭാവത്തിൽ അവനെപ്പറ്റി ആരോപണങ്ങൾ നടത്തി വഞ്ചിച്ചിട്ടില്ലെന്ന് അവൻ അറിഞ്ഞിരിക്കുവാൻവേണ്ടിയാകുന്നു. എനി, ആ വാചകങ്ങൾ യൂസുഫ് നബി (അ)ന്റെതാണെന്നുവെക്കുമ്പോൾ ഈ വാക്യത്തിന്റെ താൽപര്യം ഇങ്ങിനെയായിരിക്കും: തടവിൽ നിന്ന് എന്നെ ദൂതൻ വിളിച്ചപാടെ ഞാൻ പുറത്തുപോരാതെ ഈ വിഷയത്തിലെ സത്യാവസ്ഥ അന്വേഷിക്കണമെന്ന് ആവശ്യപ്പെടുവാൻ കാരണം, എന്റെ യജമാനനായ അദ്ദേഹം- അസീസ്- വീട്ടിലില്ലാത്തപ്പോൾ അദ്ദേഹത്തെ വഞ്ചിച്ചുകൊണ്ട് അദ്ദേഹത്തിന്റെ ഭാര്യയുടെ

ആവശ്യത്തിന് ഞാൻ വഴങ്ങിയിട്ടില്ലെന്ന പരമാർത്ഥം അദ്ദേഹം അറിയുവാൻ വേണ്ടിയാകുന്നു.

വഞ്ചകന്മാരുടെ തന്ത്രത്തെ അല്ലാഹു നേർമാർഗത്തിലാക്കുകയില്ല ( إِنَّ اللهَ لَا يَهْدِي.... ) എന്ന് പറഞ്ഞതിന്റെ താൽപര്യം, അവരുടെ തന്ത്രങ്ങളും ഉപായങ്ങളും വിജയിക്കുകയില്ല; ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ, ഒരു കാരണം കൊണ്ടല്ലെങ്കിൽ മറ്റൊരു കാരണംകൊണ്ട് അത്പൊളിഞ്ഞു പോകുകയും, അവർ വഷളാകുകയും ചെയ്യും എന്നത്രെ. ഞാൻ എന്റെ സ്വന്തത്തെ– അഥവാ എന്റെ മനസ്സിനെ– ഒഴിവാക്കി പറയുന്നില്ല, മനസ്സ് തിന്മക്ക് പ്രേരണ നൽകുന്നത് തന്നെയാണ്....' (وَمَا أُبَرِّئُ نَفْسِي إِنَّ النَّفْسَ....) എന്ന വാക്യത്തിലെ ആശയം ഇപ്രകാരം മനസ്സിലാക്കാം: ഞാൻ ഇപ്രകാരം എന്റെ നിരപരാധിത്വം സ്ഥാപിക്കുന്നത്കൊണ്ട് എന്റെ പക്കൽ യാതൊരു തരത്തിലുള്ള തൊറ്റുകുറ്റവും വന്നു പോകയില്ലെന്ന് ഞാൻ അവകാശപ്പെടുന്നില്ല. മനുഷ്യമനസ്സ് ദുഷ്പ്രേരണകൾക്കും, ദൂർവികാരങ്ങൾക്കും വിധേയമാകുന്നതാണല്ലോ. അല്ലാഹുവിന്റെ കാരുണ്യംകൊണ്ട് രക്ഷപ്പെടുന്നവർ മാത്രമേ ഇതിൽനിന്ന് ഒഴിവായിരിക്കുകയുള്ളൂ. ഈ വാക്യം യൂസുഫ് നബി (അ) പറഞ്ഞതായാലും, സുലൈഖാ പറഞ്ഞതായാലും സാരം ഏറെക്കുറെ ഒന്നുതന്നെ.

പ്രസ്തുത വാചകങ്ങൾ യൂസുഫ് നബി (അ)ന്റെ വാചകങ്ങളാണെന്ന്വെക്കുന്ന പക്ഷം, എപ്പോഴാണ് അദ്ദേഹം അത് പറഞ്ഞത് എന്ന് ചോദിക്കപ്പെടാം. ഇതിനുള്ള മറുപടി: രാജാവ് സ്ത്രീകളെ വിളിച്ചു നടത്തിയ അന്വേഷണ ഫലം ദൂതൻ തടവിൽ ചെന്നു അദ്ദേഹത്തെ അറിയിച്ചപ്പോൾ ദൂതനോട് അദ്ദേഹം പറഞ്ഞതായിരിക്കാം. അല്ലെങ്കിൽ അദ്ദേഹം തടവിൽ നിന്ന് രാജാവിന്റെ മുമ്പിൽ വന്നശേഷം രാജാവിനോട് പറഞ്ഞതുമാവാം. രണ്ട് പ്രകാരത്തിലും പറയപ്പെട്ടിട്ടുണ്ട്താനും.

52 ഉം 53 ഉം വചനങ്ങൾ സുലൈഖായുടെ വാചകങ്ങളെന്ന നിലക്ക് അവക്ക് വ്യാഖ്യാനം നൽകിയശേഷം ഇബ്നു കഥീർ (റ) ചെയ്ത ഒരു പ്രസ്താവന ശ്രദ്ധേയമാകുന്നു. അതിന്റെ ചുരുക്കം ഇതാണ്: ഇ ൗ അഭിപ്രായമാണ് കൂടുതൽ പ്രസിദ്ധമായതും അനുയോജ്യമായതും. മാവറദീ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ ഇത് ഉദ്ധരിച്ചിട്ടുണ്ട്. അബുൽ അബ്ബാസ്ഇബ്നു തൈമിയ്യ (റ) ഇതിനെ അനുകൂലിക്കുകയും ചെയ്തിരിക്കുന്നു. അതിനെപ്പറ്റി അദ്ദേഹം ഒരു പ്രത്യേക കൃതി തന്നെ രചിക്കുകയും ചെയ്തിരിക്കുന്നു. ആ വാക്യങ്ങൾ യൂസുഫ് നബി (അ) ന്റെ പ്രസ്താവനയാണെന്നും പറയപ്പെട്ടിട്ടുണ്ട്. അതായത്, ഞാൻ ദൂതനെ മടക്കി അയച്ചത് എന്റെ നിരപരാധിത്വം രാജാവ് അറിയുവാനും, അസീസിന്റെ ഭാര്യയുടെ കാര്യത്തിൽ ഞാൻ അദ്ദേഹത്തെ (അസീസിനെ) വഞ്ചിച്ചിട്ടില്ലെന്ന് അദ്ദേഹം അറിയുവാനും വേണ്ടിയാണ്.... ഈ അഭിപ്രായമല്ലാതെ ഇബ്നു ജരീറും, ഇബ്നു അബീഹാത്തിമും (റ) വേറെ അഭിപ്രായം ഉദ്ധരിച്ചിട്ടുമില്ല. ഇത് യൂസുഫ് നബി (അ) പറഞ്ഞതാണെന്ന് ഇബ്നു അബ്ബാസ് (റ) വിൽ നിന്നുള്ള ഒരു രിവായത്ത് ഇബ്നു ജരീർ (റ) ഉദ്ധരിക്കുകയും ചെയ്തിരിക്കുന്നു. മുജാഹിദ്, സഈദുബ്നു ജുബൈർ, ഇക്രിമഃ (റ) മുതലായവരും പറയുന്നത് അങ്ങിനെയാണ്. ഒന്നാമത്തെ (സുലൈഖായുടെ പ്രസ്താവനയാണെന്ന) അഭിപ്രായമാണ് കൂടുതൽ ബലപ്പെട്ടതും കൂടുതൽ വ്യക്തതയുള്ളതും. കാരണം, മുൻവാചകങ്ങളെല്ലാം രാജാവിന്റെ സാന്നിദ്ധ്യത്തിൽ വെച്ച് അവൾ പറഞ്ഞതാണ്. യൂസുഫ് നബി (അ) അപ്പോൾ അവിടെ ഇല്ല. അതിന് ശേഷമാണ് അദ്ദേഹത്തെ രാജാവ് വരുത്തിയത്. (ابن كثير ﻫ)

രാജാവിന് യൂസുഫ് (അ) ന്റെ നിരപരാധിത്വം വ്യക്തമാകുകയും, സ്വപ്നത്തിന് അദ്ദേഹം നൽകിയ വ്യാഖ്യാനത്തിന്റെ ഗൗരവം മനസ്സിലാകുകയും ചെയ്തപ്പോൾ രാജാവിന് അദ്ദേഹത്തിന്റെ നേരെ കൂടുതൽ മതിപ്പായി.

وَقَالَ ٱلْمَلِكُ ٱئْتُونِى بِهِۦٓ أَسْتَخْلِصْهُ لِنَفْسِى ۖ

**《54》 രാജാവ് പറയുകയും ചെയ്തു: നിങ്ങൾ അവനെ എന്റെ അടുക്കൽ കൊണ്ടുവരുവിൻ, അവനെ ഞാൻ എനിക്ക് വേണ്ടി സ്വന്തമാക്കിവെക്കാം.**

فَلَمَّا كَلَّمَهُۥ قَالَ إِنَّكَ ٱلْيَوْمَ لَدَيْنَا مَكِينٌ أَمِينٌ ﴿٥٤﴾

**അങ്ങനെ, അദ്ദേഹത്തോട് സംസാരിച്ചപ്പോൾ അദ്ദേഹം [രാജാവ്] പറഞ്ഞു: നിശ്ചയമായും നീ, നമ്മുടെ അടുക്കൽ ഇന്ന് (വളരെ) സ്ഥാനിയും വിശ്വസ്തനുമാകുന്നു.**

قَالَ ٱجْعَلْنِى عَلَىٰ خَزَآئِنِ ٱلْأَرْضِ ۖ إِنِّى حَفِيظٌ عَلِيمٌ ﴿٥٥﴾

**《55》 അദ്ദേഹം [യൂസുഫ്] പറഞ്ഞു: (എന്നാൽ) എന്നെ (ഈ) ഭൂമിയിലെ ഖജാനകളുടെമേൽ (അധികാരി) ആക്കിത്തരുക; നിശ്ചയമായും ഞാൻ, (കാത്തു) സൂക്ഷിക്കുന്നവനും, (ശരിക്ക്) അറിയുന്നവനുമാകുന്നു.**

---

《54》 وَقَالَ പറയുകയും ചെയ്തു الْمَلِكُ രാജാവ് ائْتُونِي എന്റെ അടുക്കൽ നിങ്ങൾ കൊണ്ടുവരുവിൻ, വരുവിൻ بِهِ അവനെ, അവനെക്കൊണ്ട് أَسْتَخْلِصْهُ അവനെ ഞാൻ സ്വന്തമാക്കി (പ്രത്യേകമാക്കി- മാത്രമാക്കി) വെക്കാം (വെക്കുന്നു) لِنَفْسِي എന്റെ സ്വന്തത്തിന്, എനിക്ക് സ്വന്തമായി فَلَمَّا كَلَّمَهُ അങ്ങനെ അദ്ദേഹത്തോട് അദ്ദേഹം സംസാരിച്ചപ്പോൾ قَالَ അദ്ദേഹം പറഞ്ഞു إِنَّكَ നിശ്ചയമായും നീ الْيَوْمَ ഇന്ന് لَدَيْنَا നമ്മുടെ അടുക്കൽ مَكِينٌ സ്ഥാനിയാണ്, സ്ഥാനക്കാരനാണ് أَمِينٌ വിശ്വസ്തനാണ്. 《55》 قَالَ അദ്ദേഹം പറഞ്ഞു اجْعَلْنِي എന്നെ ആക്കുക عَلَىٰ خَزَائِنِ ഭണ്ഡാര (നിക്ഷേപ)ങ്ങളുടെ മേൽ الْأَرْضِ ഭൂമിയിലെ, നാട്ടിന്റെ إِنِّي നിശ്ചയമായും ഞാൻ حَفِيظٌ കാക്കുന്ന (സൂക്ഷിക്കുന്ന) വനാണ് عَلِيمٌ അറിയുന്നവനാണ്.

---

തന്റെ സ്വപ്നത്തിന് ലഭിച്ച വ്യാഖ്യാനത്തിൽ നിന്നും, പാനീയ കാര്യസ്ഥന്റെ അഭിപ്രായങ്ങളിൽ നിന്നും, സ്ത്രീകളുമായി നടത്തിയ അന്വേഷണത്തിൽ നിന്നുമെല്ലാം യൂസുഫ് നബി (അ) ഒരു സാധാരണക്കാരനല്ല, ശുദ്ധനും മാന്യനും യോഗ്യനും തന്നെയാണ് എന്ന് രാജാവിന് ബോധ്യമായി. അദ്ദേഹത്തെ തനിക്കൊരു ഉപദേഷ്ടാവാക്കാമെന്ന് കരുതി. വേഗം വിളിച്ചുകൊണ്ടുവരുവാൻ വീണ്ടും ആളയച്ചു.

അദ്ദേഹം വന്നശേഷം അദ്ദേഹവുമായി നടത്തിയ സംഭാഷണത്തിൽ അദ്ദേഹത്തെപ്പറ്റി രാജാവിന് കൂടുതൽ മതിപ്പുണ്ടായി. താൻ നമ്മുടെ അടുക്കൽ വളരെ ഉന്നത സ്ഥാനമുള്ളവനും തികച്ചും വിശ്വസ്തനുമാണെന്ന് വ്യക്തമാക്കുകയും ചെയ്തു. രാജാവിങ്കലുള്ള സ്ഥാന വിശ്വാസങ്ങളെ ഉപയോഗപ്പെടുത്തിക്കൊണ്ട് രാജാവിനും ജനങ്ങൾക്കും നാട്ടിനും നൻമ വരുത്തുവാൻ അദ്ദേഹത്തിനും ആഗ്രഹം തോന്നി. ശരി, അങ്ങിനെയാണെങ്കിൽ, ഈ ഭൂമിയിലെ- ഇന്നാട്ടിലെ- ധനകാര്യം എന്നെ ഏൽപ്പിച്ചു തന്നാൽ ഞാനത് നന്നായി കൈകാര്യം ചെയ്തുകൊള്ളാം, ആയവ്യയങ്ങളും നടത്തിപ്പുകളും സൂക്ഷ്മതയോടും വിശ്വസ്തതയോടും കൂടി നിർവ്വഹിച്ചു കൊള്ളാം എന്നും അദ്ദേഹം അറിയിച്ചു. അങ്ങനെ, യൂസുഫ് നബി (അ) ഈജിപ്തിലെ ധനകാര്യമന്ത്രിയും, രാജാവിന്റെ വിശ്വസ്തനായ ഉപദേശകനും, സർവ്വാദരണീയനായ ഒരു ഭരണാധികാരിയുമായിത്തീർന്നു.

ഈ സന്ദർഭത്തിൽ- ഉദ്യോഗങ്ങൾക്കും സ്ഥാനമാനങ്ങൾക്കും വേണ്ടി ബഹളവും മുറവിളിയും കൂട്ടിക്കൊണ്ടിരിക്കുന്ന ഇക്കാലത്ത് വിശേഷിച്ചും- സത്യവിശ്വാസികൾ മനസ്സിരുത്തേണ്ടതായ ചില സംഗതികൾ ഇവിടെ ചൂണ്ടിക്കാട്ടുന്നത് ആവശ്യമാകുന്നു. സ്ഥാനമാനങ്ങൾക്കും അധികാര പദവികൾക്കും വേണ്ടി ആവശ്യപ്പെടുന്നത് ഒരു അനഭിലഷണീയ സമ്പ്രദായമായിട്ടാണ് ഇസ്ലാം കാണക്കാക്കുന്നത്. ഉദ്യോഗവും പദവിയും ആവശ്യപ്പെട്ടുവരുന്നവർക്ക് അത് നൽകാതിരിക്കലായിരുന്നു നബിﷺയുടെ പതിവ്. അബൂമൂസാ (റ) പറയുകയാണ്: ഞാനും എന്റെ പിതൃവ്യപുത്രന്മാരിൽ രണ്ടുപേരും റസൂൽ തിരുമേനിﷺയുടെ അടുക്കൽ പ്രവേശിപ്പിച്ചു. അവരിൽ ഒരാൾ പറഞ്ഞു: അല്ലാഹുവിന്റെ റസൂലേ, അല്ലാഹു അങ്ങയെ കൈകാര്യം ഏൽപ്പിച്ചുതന്നിട്ടുള്ള വല്ലതിലും അവിടുന്ന് ഞങ്ങളെ അധികാരപ്പെടുത്തിത്തന്നാലും. മറ്റേവനും അതേ പ്രകാരം പറഞ്ഞു. അപ്പോൾ തിരുമേനി പറഞ്ഞു: 'നിശ്ചയമായും നാം- അല്ലാഹുവിനെത്തന്നെയാണ- ഈ ജോലി ചോദിച്ചുവരുന്ന ഒരാളെയും അതിൽ അധികാരപ്പെടുത്തുകയില്ല.' (ബു; മു) മറ്റൊരു രിവായത്തിലെ വാചകം ഇങ്ങിനെയാണ്: 'നമ്മുടെ (വക) ഉദ്യോഗത്തെ ഉദ്ദേശിക്കുന്നവർക്ക് നാം ഉദ്യോഗം നൽകുന്നതല്ല.' നബി ﷺ പറഞ്ഞതായി അനസ് (റ) ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇതാണ്: 'ആരെങ്കിലും ന്യായാധിപസ്ഥാനം ആവശ്യപ്പെടുകയോ ചോദിക്കുകയോ ചെയ്താൽ അത് അവനിൽ തന്നെ ഏൽപിക്കപ്പെടും. ആരെങ്കിലും അതിന്വേണ്ടി നിർബ്ബന്ധിതനായാൽ അവനെ ചൊവ്വിന് നടത്തുന്ന ഒരു മലക്കിനെ അല്ലാഹു അവനിൽ ഏർപ്പെടുത്തും.' (തി; ജ; ദാ) ആവശ്യപ്പെട്ടു അധികാരസ്ഥാനം കൈക്കലാക്കിയവന് അത് ചൊവ്വിന് നടത്തുവാൻ അല്ലാഹുവിന്റെ ഭാഗത്ത്നിന്നുള്ള സഹായം ഉണ്ടാവുകയില്ല എന്ന് താൽപര്യം. ഈ ആശയങ്ങൾ അടങ്ങിയ വേറെയും പല ഹദീഥുകൾ കാണാം.

ഉദ്യോഗം ആവശ്യപ്പെട്ടുവരുന്നവരുടെ ലക്ഷ്യം അല്ലാഹുവിങ്കൽ നിന്നുള്ള പുണ്യമോ പൊതു നന്മയോ, ജനസേവനമോ ആയിരിക്കുകയില്ല. അതിൽനിന്നോ, അതിന്റെ പേരിലോ ലഭിക്കുന്ന വരുമാനങ്ങളും , സ്വാധീനം മുതലായ നേട്ടങ്ങളും മാത്രമായിരിക്കും അവരുടെ ലക്ഷ്യം. ഇതിന്റെ അനന്തരഫലമെന്താണെന്ന് ഇക്കാലത്ത് ആരെയും പറഞ്ഞു പഠിപ്പിക്കേണ്ടുന്ന ആവശ്യമില്ലല്ലോ. കാലക്രമേണ മനുഷ്യരുടെ വിശ്വാസവും വിശ്വസ്തതയും നഷ്ടപ്പെട്ടുകൊണ്ടിരിക്കുമെന്ന് വിവരിക്കുന്നതും, ഹുദൈഫഃ (റ) യിൽനിന്ന് നിവേദനം ചെയ്യപ്പട്ടതുമായ അൽപം ദീർഘിച്ച ഒരു നബിവചനത്തിന്റെ അവസാനഭാഗം ഇപ്രകാരമാകുന്നു; '.......വിശ്വസ്തത പാലിക്കുന്നവർ ഇല്ലാതായിത്തീരും. അങ്ങനെ, ഇന്ന കുടുംബത്തിൽ വിശ്വസ്തനായ ഒരാളുണ്ട് പോൽ

എന്ന് പറയപ്പെടും, ഒരാളെപ്പറ്റി അയാൾ വളരെ ബുദ്ധിമാനും ചിന്തകനുമാണെന്ന് പറയപ്പെടും, അയാളുടെ മനസ്സിലാകട്ടെ, കടുക്മണിയോളം വിശ്വാസം ഉണ്ടായിരിക്കുകയുമില്ല.' (ബു; മു) ഈ നബിവചനത്തിലെ പ്രവചനം ഇന്ന് നാം അനുഭവത്തിൽ കണ്ടു തുടങ്ങിയിരിക്കുകയാണ്. അല്ലാഹു സമുദായത്തെ രക്ഷിക്കട്ടെ. ആമീൻ.

എന്നാൽ, യൂസുഫ് നബി (അ) ഈജിപ്തിലെ ധനകാര്യ നേതൃത്വത്തിന് വേണ്ടി രാജാവിനോട് ആവശ്യപ്പെട്ടു ചോദിച്ചുവല്ലോ എന്ന് പറയപ്പെടാം. ഒരു സ്വാർത്ഥമോ കാര്യലാഭമോ അതിൽനിന്ന് നേടണമെന്ന വിചാരമേ അദ്ദേഹത്തിനില്ല. അല്ലാഹുവിങ്കൽ നിന്നുള്ള പ്രതിഫലവും നാട്ടിന്റെ നന്മയും മാത്രമാണ് അദ്ദേഹത്തിന്റെ ലക്ഷ്യം. അദ്ദേഹം അതിന്റെ നിർവ്വഹണത്തിൽ യാതൊരു ക്രമക്കേടും വരുത്തുകയില്ലെന്ന് ഉറപ്പാണ്. വേണ്ടുന്ന നിർദ്ദേശങ്ങൾ അല്ലാഹുവിൽനിന്ന് തനിക്ക് ലഭിച്ചുകൊണ്ടിരിക്കുകയും ചെയ്യും. അതോടുകൂടി, ആ അധികാരമേറ്റു ഭാവികാര്യങ്ങൾ നടപ്പിലാക്കുവാൻ അദ്ദേഹം തികച്ചും പ്രാപ്തനും വിശ്വസ്തനുമാണെന്ന് രാജാവിന്റെ (إِنَّكَ الْيَوْمَ لَدَيْنَا...) എന്നവാക്കിൽ നിന്നുതന്നെ സ്പഷ്ടമാണ് താനും. ചുരുക്കിപ്പറഞ്ഞാൽ, ഉത്തരവാദപ്പെട്ട ഒരു സ്ഥാനം അലങ്കരിക്കുവാനുള്ള യോഗ്യതയും പ്രാപ്തിയും ഉണ്ടായിരിക്കുക, നിസ്വാർത്ഥവും സമർത്ഥവുമായ രീതിയിൽ അത് നിറവേറ്റുമെന്ന പൂർണവിശ്വാസവും അതിനുള്ള സാഹചര്യവും ഉണ്ടായിരിക്കുക, അത് കയ്യാളുവാനും വേണ്ടുന്ന രൂപത്തിൽ കൈകാര്യം ചെയ്യുവാനും പറ്റിയ നിഷ്കളങ്കരായ ആളുകളെ വേറെ കാണപ്പെടാതെയും ഇരിക്കുക, ഇത്രയും കാര്യങ്ങൾ ഒത്തുകൂടിയാൽ, അധികാരസ്ഥാനങ്ങൾക്ക് വേണ്ടി മുന്നോട്ടുവരുകയും, അത് കരസ്ഥമാക്കുവാൻ ശ്രമം നടത്തുകയും ചെയ്യാം. സ്ഥാനമോഹമോ, ധനസമ്പാദനമോ, സ്വാർത്ഥലാഭങ്ങളോ ഉദ്ദേശിച്ചുകൊണ്ട് അധികാരസ്ഥാനത്ത് കയറിപ്പറ്റുന്നവരെക്കൊണ്ട് സമുദായത്തിനും നാട്ടിനും ഉപദ്രവം മാത്രമേ ഉണ്ടാവുകയുള്ളൂ. നിഷ്കളങ്കവും നിസ്വാർത്ഥവുമായ സേവനം അവരിൽനിന്നുണ്ടാവാൻ പ്രയാസമായിരിക്കും.

രാജാവിന്റെ സ്വപ്നം മുതൽ ഇതുവരെ പ്രസ്താവിക്കപ്പെട്ട വിഷയങ്ങൾ കുറേ വിശദീകരണ സഹിതം ബൈബ്ളിലും ഉദ്ധരിച്ചിട്ടുണ്ട്. ക്വുർആന്റെ പ്രസ്താവനകൾക്ക് യോജിച്ചതും, യോജിക്കാത്തതും, അതിൽ സ്പർശിക്കപ്പെട്ടിട്ടില്ലാത്തതുമായ പല വിവരങ്ങളും അതിൽ അടങ്ങിയിട്ടുമുണ്ട്. അവസാനം ഇങ്ങിനെ പറയുന്നു: 'ഫറവോൻ യൂസുഫിനോടു: ദൈവം ഇതൊക്കെ നിനക്കു വെളിപ്പെടുത്തിത്തന്നതുകൊണ്ട് നിന്നെപ്പോലെ ഒരുത്തനും ഇല്ല. നീ എന്റെ ഗൃഹത്തിനു മേധാവിയായിരിക്കും. ജനമെല്ലാം നിന്നെ അനുസരിക്കും. സിംഹാസനം കൊണ്ടുമാത്രം ഞാൻ വലിയവനുമായിരിക്കും. ഫറവോൻ മുദ്രമോതിരം ഊരി യൂസുഫിന്റെ കൈക്ക് ഇട്ടു....' (ഉൽപത്തി: അ: 41)

وَكَذَٰلِكَ مَكَّنَّا لِيُوسُفَ فِي الْأَرْضِ يَتَبَوَّأُ مِنْهَا حَيْثُ يَشَاءُ ۚ نُصِيبُ بِرَحْمَتِنَا مَن نَّشَاءُ ۖ وَلَا نُضِيعُ أَجْرَ

**﴾56﴿ അപ്രകാരം,യൂസുഫിന് ഭൂമിയിൽ നാം സൗകര്യമുണ്ടാക്കിക്കൊടുത്തു, അതിൽ നിന്നും അദ്ദേഹം ഉദ്ദേശിക്കുന്നിടത്ത് അദ്ദേഹത്തിന് താമസിക്കുമാറ്. നമ്മുടെ കാരുണ്യത്തെ നാം ഉദ്ദേശിക്കുന്ന**

| | |
|---|---|
| ٱلْمُحْسِنِينَ ﴿٥٦﴾ | **വർക്ക് നാം എത്തിക്കുന്നു. സുകൃതവാന്മാരുടെ പ്രതിഫലത്തെ നാം പാഴാക്കുകയുമില്ല.** |
| وَلَأَجْرُ ٱلْـَٔاخِرَةِ خَيْرٌ لِّلَّذِينَ ءَامَنُوا۟ وَكَانُوا۟ يَتَّقُونَ ﴿٥٧﴾ | **﴾57﴿ വിശ്വസിക്കുകയും, സൂക്ഷ്മത പാലിച്ചുകൊണ്ടിരിക്കുകയും ചെയ്തവർക്ക് പരലോകത്തെ പ്രതിഫലംതന്നെ [കൂടുതൽ] ഉത്തമം.** |

﴾56﴿ وَ كَذَٰلِكَ അപ്രകാരം مَكَّنَّا നാം സ്ഥാനം (സൗകര്യം) നൽകി لِيُوسُفَ യൂസുഫിന് فِي الْأَرْضِ ഭൂമിയിൽ (നാട്ടിൽ) يَتَبَوَّأُ അദ്ദേഹം ചെന്നു താമസിക്കുമാറ് مِنْهَا അതിൽനിന്ന് حَيْثُ يَشَاءُ അദ്ദേഹം ഉദ്ദേശിക്കുന്നിടത്ത് نُصِيبُ നാം ബാധിപ്പിക്കുന്നു, എത്തിക്കും بِرَحْمَتِنَا നമ്മുടെ കാരുണ്യത്തെ مَنْ نَشَاءُ നാം ഉദ്ദേശിക്കുന്നവർക്ക് وَلَا نُضِيعُ നാം പാഴാക്കുകയില്ല. أَجْرَ പ്രതിഫലത്തെ, കൂലി الْمُحْسِنِينَ സൽഗുണം ചെയ്യുന്നവരുടെ, സുകൃതവാന്മാരുടെ ﴾57﴿ وَلَأَجْرُ പ്രതിഫലം തന്നെ الْآخِرَةِ പരലോകത്തെ خَيْرٌ ഉത്തമം, അധികം നല്ലത് لِلَّذِينَ آمَنُوا വിശ്വസിച്ചവർക്ക് وَ كَانُوا അവർ ആയിരുന്നു يَتَّقُونَ അവർ സൂക്ഷ്മത പാലിക്കും

കിണറ്റിൽ നിന്ന് രക്ഷപ്പെട്ടശേഷം, അസീസിന്റെ വീട്ടിൽ സുഖമായി കഴിയത്തക്ക സൗകര്യം ലഭിച്ചതിനെപ്പറ്റി പ്രസ്താവിച്ച സന്ദർഭത്തിൽ അപ്രകാരം യൂസുഫിന് നാം ഭൂമിയിൽ സൗകര്യം ചെയ്തുകൊടുത്തു ( وَ كَذَٰلِكَ مَكَّنَّا.... ) എന്ന് 21-ാം വചനത്തിൽ മുമ്പ് പറഞ്ഞു. ഇവിടെ ഈജിപ്തിലെ ഭരണനേതൃത്വം അദ്ദേഹത്തിന് കൈവന്നതിനെ ത്തുടർന്നും അതേ വാക്ക് അല്ലാഹു പറഞ്ഞിരിക്കുന്നു. 21-ാം വചനത്തിൽ അതോട് ചേർത്തുകൊണ്ട് അദ്ദേഹത്തിന് വർത്തമാനങ്ങളുടെ വ്യാഖ്യാനം പഠിപ്പിക്കുവാൻവേണ്ടിയും കൂടിയാണത് (وَلِنُعَلِّمَهُ مِن تَأْوِيلِ) എന്നാണ് പറഞ്ഞിരിക്കുന്നത്. അദ്ദേഹത്തിന്റെ ഭാവിയിലേക്കുള്ള ചില പരിശീലനങ്ങളെയാണത് സൂചിപ്പിക്കുന്നത്. ഇവിടെയാകട്ടെ, ഭൂമിയിൽ അദ്ദേഹം ഉദ്ദേശിക്കുന്നിടത്ത് ചെന്നു താമസിക്കുമാറുള്ള സൗകര്യം ചെയ്തു കൊടുത്തിരിക്കുന്നു (يَتَبَوَّأُ مِنْهَا حَيْثُ يَشَاءُ) എന്ന്കൂടി പറഞ്ഞിരിക്കുന്നു. കാരണം, ഇപ്പോൾ അദ്ദേഹത്തിന് ഇഷ്ടംപോലെ എവിടെയും പോകാനും വരാനും സ്വാതന്ത്ര്യമുണ്ടല്ലോ. കിണറ്റിന്റെ അടിത്തട്ടിൽ നിന്ന് കൊട്ടാരമാളികയിലേക്ക് പ്രവേശനം ലഭിച്ചതും, തടവറയിൽ നിന്ന് ഒരു സാമ്രാജ്യത്തിന്റെ ഭരണനേതൃത്വത്തിലേക്ക് ഉയരുവാൻ കഴിഞ്ഞതും അദ്ദേഹത്തിന് അല്ലാഹു നൽകിയ അനുഗ്രഹമാണെന്നും, എല്ലാം അവന്റെ പരിപാടിയനുസരിച്ചു അവൻ നടപ്പിൽവരുത്തുന്നതാണെന്നുമാണിത് ചൂണ്ടിക്കാട്ടുന്നത്. ഇതൊക്കെ വമ്പിച്ച അനുഗ്രഹം തന്നെയാണെങ്കിലും സത്യവിശ്വാസം സ്വീകരിച്ചുകൊണ്ട് അല്ലാഹുവിന്റെ വിധിവിലക്കുകളെ സൂക്ഷിച്ചു പോരുന്നവർക്ക് പരലോകത്ത് വെച്ച് ലഭിക്കുന്ന പ്രതിഫലം ഇതിനെക്കാളൊക്കെ ഉത്തമമായതായിരിക്കുമെന്ന് കൂടി ഓർമിപ്പിക്കുന്നു.

## വിഭാഗം - 8

യൂസുഫ് നബി (അ) ഈജിപ്തിലെ ധനകാര്യമേധാവിയും, ഭരണത്തിന്റെ അമര

ക്കാരനുമായിത്തീർന്നു. അദ്ദേഹം കൃഷിവ്യവസായങ്ങൾ പോഷിപ്പിക്കുകയും ഭരണകൂടത്തിന്റെ വരുമാനങ്ങൾ വർദ്ധിപ്പിക്കുകയും ചെയ്തു. ക്ഷേമകരമായ ഏഴ് സംവൽസരങ്ങൾ പിന്നിട്ടു. അക്കാലങ്ങളിൽ ലഭിച്ച ധാന്യവിളവുകളിൽ അത്യാവശ്യമായ ചിലവുകൾ കഴിച്ചു ബാക്കിയുള്ളതെല്ലാം മുമ്പേ ആസൂത്രണം ചെയ്യപ്പെട്ട പരിപാടിയനുസരിച്ചു തുടർന്നുള്ള പഞ്ഞവർഷങ്ങളിലേക്കായി സൂക്ഷിച്ചുവെച്ചു. ക്ഷാമവും വരൾച്ചയും ഈജിപ്തിനെ മാത്രമല്ല ബാധിച്ചത്. അയൽനാടുകളെയും ബാധിച്ചിരുന്നു. കൂട്ടത്തിൽ അദ്ദേഹത്തിന്റെ ജന്മനാടായ കൻആൻ (ശാം) പ്രദേശവും ക്ഷാമത്തിന്നിരയായിത്തീർന്നു. ദൂര രാജ്യങ്ങളിൽ നിന്ന് വിദേശികൾ ഈജിപ്തിൽ വന്നു ധാന്യം വാങ്ങിക്കൊണ്ടുപോകുക പതിവായി. അതനുസരിച്ചു യഅ്ക്വൂബ് നബി (അ) തന്റെ മക്കളെയും ഈജിപ്തിലേക്ക് ധാന്യം വാങ്ങുവാനയച്ചു. ദൂരെ നിന്ന് വരുന്നവർക്ക് പൊതുനന്മയെ ഉദ്ദേശിച്ചു ഒരാൾക്ക് ഒരു ഒട്ടകച്ചുമടിലധികം ധാന്യം നൽകാറില്ലായിരുന്നു. അതുകൊണ്ട് ബിൻയാമീൻ ഒഴികെയുള്ള പത്ത് മക്കളെയും അദ്ദേഹം അയച്ചിരുന്നു.

وَجَآءَ إِخْوَةُ يُوسُفَ فَدَخَلُوا۟ عَلَيْهِ فَعَرَفَهُمْ وَهُمْ لَهُۥ مُنكِرُونَ ﴿٥٨﴾

**﴾58﴿ യൂസുഫിന്റെ സഹോദരന്മാർ വന്നു അദ്ദേഹത്തിന്റെ അടുക്കൽ പ്രവേശിച്ചു. അപ്പോൾ, അദ്ദേഹം അവരെ അറിഞ്ഞു; അവരാകട്ടെ, അദ്ദേഹത്തെ പരിചയമില്ലാത്തവരുമാകുന്നു. [അവർ അദ്ദേഹത്തെ അറിഞ്ഞില്ല]**

وَلَمَّا جَهَّزَهُم بِجَهَازِهِمْ قَالَ ٱئْتُونِى بِأَخٍ لَّكُم مِّنْ أَبِيكُمْ ۚ أَلَا تَرَوْنَ أَنِّىٓ أُوفِى ٱلْكَيْلَ وَأَنَا۠ خَيْرُ ٱلْمُنزِلِينَ ﴿٥٩﴾

**﴾59﴿ അവരുടെ ഒരുക്കുസാമാനവുമായി അവരെ അദ്ദേഹം ഒരുക്കി അയച്ചപ്പോൾ (അവരോട്) അദ്ദേഹം പറഞ്ഞു: നിങ്ങളുടെ പിതാവിൽ നിന്ന് നിങ്ങൾക്കുള്ള [നിങ്ങളുടെ ബാപ്പയൊത്ത] സഹോദരനെ നിങ്ങൾ എന്റെ അടുക്കൽ കൊണ്ടുവരണം. ഞാൻ (ധാന്യത്തിന്റെ) അളവ് പൂർത്തിയാക്കിത്തരുമെന്നും, ഞാൻ (അതിഥികളെ) സൽകരിക്കുന്നവരിൽ ഉത്തമനാണെന്നും നിങ്ങൾ കാണുന്നില്ലേ?!**

فَإِن لَّمْ تَأْتُونِى بِهِۦ فَلَا كَيْلَ لَكُمْ عِندِى وَلَا تَقْرَبُونِ ﴿٦٠﴾

**﴾60﴿ എനി, നിങ്ങൾ അവനെ എന്റെ അടുക്കൽ കൊണ്ടുവരാത്തപക്ഷം, നിങ്ങൾക്ക് എന്റെ അടുക്കൽ എനി (ധാന്യം) അളവില്ല; നിങ്ങൾ എന്നെ സമീപിക്കുകയും ചെയ്യരുത്.**

قَالُواْ سَنُرَٰوِدُ عَنۡهُ أَبَاهُ وَإِنَّا لَفَٰعِلُونَ ﴿٦١﴾

﴿61﴾ **അവർ പറഞ്ഞു: ഞങ്ങൾ അവ(നെ കിട്ടുന്നതി)ന്നു വേണ്ടി അവന്റെ പിതാവിനോട് ശ്രമം നടത്തി നോക്കാം. നിശ്ചയമായും, ഞങ്ങൾ (അത്) ചെയ്യുന്നവർ തന്നെയായിരിക്കും.**

---

﴿58﴾ وَجَاءَ വന്നു, വരുകയും ചെയ്തു إِخۡوَةُ يُوسُفَ യൂസുഫിന്റെ സഹോദരന്മാർ فَدَخَلُوا എന്നിട്ടവർ പ്രവേശിച്ചു عَلَيۡهِ അദ്ദേഹത്തിന്നടുക്കൽ فَعَرَفَهُمۡ അപ്പോൾ അദ്ദേഹം അവരെ അറിഞ്ഞു (മനസ്സിലാക്കി) وَهُمۡ അവരാകട്ടെ لَهُۥ അദ്ദേഹത്തെ مُنكِرُونَ പരിചയമില്ലാത്തവർ (അറിയാത്തവർ) ﴿59﴾ وَلَمَّا جَهَّزَهُم അദ്ദേഹം അവരെ ഒരുക്കി (യാത്ര) അയച്ചപ്പോൾ بِجَهَازِهِمۡ അവരുടെ ഒരുക്കു (യാത്ര) സാമാനവുമായി قَالَ അദ്ദേഹം പറഞ്ഞു ٱئۡتُونِي നിങ്ങൾ എന്റെ അടുക്കൽ വരണം بِأَخٖ لَّكُم നിങ്ങൾക്കുള്ള സഹോദരനെയും കൊണ്ട് مِّنۡ أَبِيكُمۡ നിങ്ങളുടെ ബാപ്പയിൽ (പിതാവിൽ) നിന്നുള്ള أَلَا تَرَوۡنَ നിങ്ങൾ കാണുന്നില്ലേ أَنِّيٓ أُوفِي ഞാൻ നിറവേറ്റി (പൂർത്തിയാക്കി) തരുന്നുവെന്ന് ٱلۡكَيۡلَ അളവ് وَأَنَا ഞാനാകട്ടെ, ഞാൻ (ആകുന്നു) എന്നും خَيۡرُ നല്ലവനാണ്, ഉത്തമനാണ് (എന്നും) ٱلۡمُنزِلِينَ (അതിഥികളെ) സൽകരിക്കുന്നവരിൽ ﴿60﴾ فَإِن لَّمۡ تَأۡتُونِي എനി നിങ്ങൾ എന്റെയടുക്കൽ വന്നില്ലെങ്കിൽ بِهِۦ അവനെയും കൊണ്ട് فَلَا كَيۡلَ എന്നാൽ അളവില്ല لَكُمۡ നിങ്ങൾക്ക് عِندِي എന്റെ അടുക്കൽ وَلَا تَقۡرَبُونِ നിങ്ങളെന്നെ സമീപിക്കുകയും ചെയ്യരുത് ﴿61﴾ قَالُوا അവർ പറഞ്ഞു سَنُرَٰوِدُ ഞങ്ങൾ ശ്രമം നടത്തി നോക്കാം عَنۡهُ അവനു വേണ്ടി أَبَاهُ അവന്റെ പിതാവിനോട് وَإِنَّا നിശ്ചയമായും ഞങ്ങൾ لَفَٰعِلُونَ ചെയ്യുന്നവർ തന്നെയാണ്

---

കൻആനിൽ നിന്നെത്തിയ യാത്രാസംഘത്തെ കണ്ടപ്പോൾതന്നെ തന്റെ സഹോദരന്മാരെ യൂസുഫ് നബി (അ) തിരിച്ചറിഞ്ഞു. അവർ അങ്ങോട്ടറിഞ്ഞിരുന്നില്ല. അദ്ദേഹം അറിയിച്ചതുമില്ല. തമ്മിലുള്ള വേർപാടിന്ശേഷം കൊല്ലങ്ങൾ പലതും കഴിഞ്ഞു പോയിട്ടുള്ളതിന് പുറമെ, ഇപ്പോഴും യൂസുഫ് ജീവിച്ചിരിപ്പുണ്ടാകുമെന്നും, ഉണ്ടെങ്കിൽ തന്നെയും അവൻ ഇത്ര ഉന്നതമായ ഒരു സ്ഥാനത്തെത്തിയിരിക്കാമെന്നും അവർ ഊഹിച്ചിരിക്കുകയില്ലല്ലോ. ഈജിപ്തിലെ ഉന്നത സ്ഥാനം അലങ്കരിക്കുന്ന മഹാമനസ്കനായ ഒരു മന്ത്രിയെന്നതിനപ്പുറമൊന്നും അദ്ദേഹത്തെപ്പറ്റി അവർ കരുതുവാൻ അവകാശവുമില്ല. യൂസുഫ് നബി (അ) യാകട്ടെ, അറിവും പരിചയവും നടിച്ചതുമില്ല. എങ്കിലും, വളരെ മാന്യമായി സൽക്കരിക്കുകയും, വിവരങ്ങൾ ചോദിച്ചറിയുകയും ചെയ്തു. ഞങ്ങൾക്ക് വൃദ്ധനായ ഒരു പിതാവുണ്ട്, അദ്ദേഹം ഇന്ന ആളാണ്, തങ്ങൾ പന്ത്രണ്ട് മക്കളാണുള്ളത്, ഇളയ രണ്ടുപേർ ഒരു മാതാവിൽനിന്നുള്ളവരാണ്, അവരിലൊരാൾ വനാന്തരത്തിൽ വെച്ച് അപകടത്തിൽപെട്ടുപോയി, അവന്റെ ഇളയ സഹോദരനെ പിതാവ് ദൂരെയൊന്നും വിട്ടയക്കാറില്ല. ഇത്യാദി വിവരങ്ങളെല്ലാം സംഭാഷണമദ്ധ്യെ അവർ മന്ത്രിയെ അറിയിച്ചു. അവർ തിരിച്ചുപോകേണ്ട സമയമായപ്പോൾ, അവർക്കുള്ള ധാന്യം വളരെ ഉദാരവും മാന്യവുമായ നിലയിൽ ആതിഥേയനായ അദ്ദേഹം ഒരുക്കിക്കൊടുത്തു.

അവർ പോകാറായപ്പോൾ, അവർ മുമ്പറിയിച്ചിരുന്ന പ്രകാരം അവർക്കുള്ള ആ സഹോദരനെക്കൂട്ടിയായിരിക്കണം അടുത്ത പ്രാവശ്യത്തെ വരവ് എന്ന് കൽപ്പിച്ചു. പിതാവ് ബിൻയാമീനെ അവരൊന്നിച്ചു വേഗമൊന്നും അയച്ചു കൊടുക്കുകയില്ലെന്ന് അദ്ദേഹത്തിന് അറിയാമല്ലോ. അതുകൊണ്ട് അക്കാര്യം വളരെ കണിശമായി തന്നെ അദ്ദേഹം ഊന്നിപ്പറഞ്ഞു. നിങ്ങൾക്ക് ധാന്യം നൽകിയതിലും, നിങ്ങൾക്ക് ആതിഥ്യം നൽകിയതിലും ഞാൻ ചെയ്ത ഉദാരത നിങ്ങൾ കണ്ടനുഭവിച്ചുവല്ലോ. അതുകൊണ്ട് എനി വരുമ്പോൾ അവനെ കൂട്ടാതെ വരരുത്. നിങ്ങൾ പറയുന്നതൊക്കെ നേരാണോ എന്നും അറിയണമല്ലോ. അവനില്ലാതെ വരുകയാണെങ്കിൽ എനി നിങ്ങൾക്കിവിടെ നിന്ന് ധാന്യമേ തരുകയില്ല എന്നൊക്കെ അദ്ദേഹം തീർത്തു പറഞ്ഞു. പിതാവിനോട് ഞങ്ങൾ കഴിവതും അതിന് ശ്രമം നടത്തി നോക്കുകയും കൽപനപോലെ ചെയ്യുകയും ചെയ്യാം എന്ന് അവർ മറുപടിയും നൽകി.

وَقَالَ لِفِتْيَـٰنِهِ ٱجْعَلُوا۟ بِضَـٰعَتَهُمْ فِى رِحَالِهِمْ لَعَلَّهُمْ يَعْرِفُونَهَآ إِذَا ٱنقَلَبُوٓا۟ إِلَىٰٓ أَهْلِهِمْ لَعَلَّهُمْ يَرْجِعُونَ ﴿٦٢﴾

**《62》 അദ്ദേഹം തന്റെ വാലിയക്കാരോട് (ഇങ്ങിനെ) പറയുകയും ചെയ്തു: അവരുടെ ചരക്ക് [അവർ ധാന്യം വാങ്ങുവാൻ കൊണ്ടുവന്ന വസ്തുക്കൾ] അവരുടെ യാത്രാസാമാനങ്ങളിൽ (തന്നെ) ആക്കുവിൻ. അവർ അവരുടെ കുടുംബത്തിലേക്ക് തിരിച്ചെത്തുമ്പോൾ അവരത് (കണ്ടു) മനസ്സിലാക്കിയേക്കാം; അവർ (വീണ്ടും) മടങ്ങിവന്നേക്കാം.**

---

《62》 وَقَالَ അദ്ദേഹം പറയുകയും ചെയ്തു لِفِتْيَانِهِ അദ്ദേഹത്തിന്റെ വാലിയക്കാരോട്, ഭൃത്യന്മാരോട് اجْعَلُوا നിങ്ങൾ ആക്കുവിൻ بِضَاعَتَهُمْ അവരുടെ ചരക്ക്, സാമാനം فِي رِحَالِهِمْ അവരുടെ വാഹനക്കെട്ടുകളിൽ (യാത്രാ സാമാനങ്ങളിൽ) لَعَلَّهُمْ അവരായേക്കാം, ആകുവാൻവേണ്ടി يَعْرِفُونَهَا അതിനെ അവർ അറിയും إِذَا انْقَلَبُوا അവർ തിരിച്ചു ചെന്നാൽ, തിരിച്ചെത്തുമ്പോൾ إِلَىٰ أَهْلِهِمْ അവരുടെ കുടുംബത്തിലേക്ക്, ആൾക്കാരിലേക്ക് لَعَلَّهُمْ അവരായേക്കാം, ആകുവാൻ يَرْجِعُونَ അവർ മടങ്ങും

---

സഹോദരന്മാരോട് മേൽകണ്ട പ്രകാരം പറഞ്ഞതിന് പുറമെ, അവർ വീണ്ടും വരുവാനുള്ള പ്രോത്സാഹനമെന്ന നിലക്ക് അദ്ദേഹം ചെയ്ത ഒരു സൂത്രമായിരുന്നു ഇത്. ധാന്യത്തിന്റെ വിലയായി അവർ കൊണ്ടുവന്നിരുന്ന ദ്രവ്യങ്ങൾ– അത് പണമായിരുന്നുവെന്നും, ചെരുപ്പ് മുതലായ വിൽപന വസ്തുക്കളായിരുന്നുവെന്നും പറയപ്പെടുന്നു– അവരുടെ ധാന്യക്കെട്ടുകളിൽ തന്നെ അവരറിയാതെ ഇട്ടുകെട്ടുവാൻ അദ്ദേഹം ഭൃത്യന്മാരോട് പറഞ്ഞു ഏർപ്പാട് ചെയ്തു. നാട്ടിൽ തിരിച്ചെത്തി കെട്ടുകളഴിക്കുമ്പോൾ അതവർ കാണുകയും, വീണ്ടും വരുവാൻ അതവർക്ക് ആവേശമുണ്ടാക്കുകയും ചെയ്യുമല്ലോ. ഈ രംഗവും ബൈബ്ളിൽ വിവരിക്കപ്പെട്ടിട്ടുണ്ട്. അൽപം ഏറ്റക്കുറവോടെയാണെന്ന് മാത്രം.

فَلَمَّا رَجَعُوٓاْ إِلَىٰٓ أَبِيهِمۡ قَالُواْ يَٰٓأَبَانَا مُنِعَ مِنَّا ٱلۡكَيۡلُ فَأَرۡسِلۡ مَعَنَآ أَخَانَا نَكۡتَلۡ وَإِنَّا لَهُۥ لَحَٰفِظُونَ ﴿٦٣﴾

**﴿63﴾ അങ്ങനെ, അവർ തങ്ങളുടെ പിതാവിങ്കലേക്ക് മടങ്ങിച്ചെന്നപ്പോൾ അവർ പറഞ്ഞു: ഞങ്ങളുടെ പിതാവേ, ഞങ്ങളെ സംബന്ധിച്ചു (മേലിൽ ധാന്യം) അളവ് മുടക്കം ചെയ്യപ്പെട്ടിരിക്കുന്നു; ആകയാൽ, ഞങ്ങളുടെ കൂടെ ഞങ്ങളുടെ സഹോദരനെ അയച്ചു തരണം- എന്നാൽ ഞങ്ങൾക്ക് അളന്നു കിട്ടും. നിശ്ചയമായും, ഞങ്ങൾ അവനെ കാ(ത്തുസൂക്ഷി)ക്കുന്നവരുമായിരിക്കും.**

قَالَ هَلۡ ءَامَنُكُمۡ عَلَيۡهِ إِلَّا كَمَآ أَمِنتُكُمۡ عَلَىٰٓ أَخِيهِ مِن قَبۡلُ ۖ فَٱللَّهُ خَيۡرٌ حَٰفِظًا ۖ وَهُوَ أَرۡحَمُ ٱلرَّٰحِمِينَ ﴿٦٤﴾

**﴿64﴾ അദ്ദേഹം [പിതാവ്] പറഞ്ഞു: മുമ്പ് അവന്റെ സഹോദരനെപ്പറ്റി നിങ്ങളെ ഞാൻ വിശ്വസിച്ചത്പോലെയല്ലാതെ അവനെപ്പറ്റി ഞാൻ നിങ്ങളെ വിശ്വസിക്കുമോ? എന്നാൽ, കാ(ത്തുരക്ഷി) ക്കുന്നവനായി അല്ലാഹു ഏറ്റം ഉത്തമനത്രെ; അവൻ കരുണ ചെയ്യുന്നവരിൽവെച്ച് ഏറ്റം കരുണ ചെയ്യുന്നവനുമത്രെ.**

---

﴿63﴾ فَلَمَّا رَجَعُوا അങ്ങനെ (എന്നിട്ട്) അവർ മടങ്ങിയപ്പോൾ إِلَىٰٓ أَبِيهِمۡ അവരുടെ ബാപ്പയുടെ (പിതാവിന്റെ) അടുത്തേക്ക് قَالُوا അവർ പറഞ്ഞു يَٰٓأَبَانَا ഞങ്ങളുടെ പിതാവേ, ബാപ്പാ مُنِعَ مِنَّا ഞങ്ങളെപ്പറ്റി (ഞങ്ങൾക്ക്) മുടക്കപ്പെട്ടിരിക്കുന്നു الْكَيْلُ അളവു فَأَرْسِلْ അതിനാൽ അയച്ചു തരണം مَعَنَا ഞങ്ങളോടൊപ്പം أَخَانَا ഞങ്ങളുടെ സഹോദരനെ نَكْتَلْ ഞങ്ങൾ അളന്നു വാങ്ങാം, ഞങ്ങൾക്ക് അളവ് കിട്ടും وَإِنَّا لَهُ നിശ്ചയമായും ഞങ്ങൾ അവനെ لَحَافِظُونَ കാക്കുന്ന (സൂക്ഷിക്കുന്ന)വർ തന്നെ ﴿64﴾ قَالَ അദ്ദേഹം പറഞ്ഞു هَلْ آمَنُكُمْ ഞാൻ നിങ്ങളെ വിശ്വസിക്കുമോ, എനിക്ക് വിശ്വസിക്കാമോ عَلَيْهِ അവനെപ്പറ്റി إِلَّا അല്ലാതെ كَمَا أَمِنتُكُمْ നിങ്ങളെ ഞാൻ വിശ്വസിച്ചപോലെ عَلَىٰٓ أَخِيهِ അവന്റെ സഹോദരനെപ്പറ്റി مِن قَبْلُ മുമ്പ് فَاللَّهُ എന്നാൽ അല്ലാഹു خَيْرٌ (ഏറ്റം) ഉത്തമനാണ് حَافِظًا കാക്കുന്നവനായി وَهُوَ أَرْحَمُ അവൻ അധികം കരുണ ചെയ്യുന്നവനാണ് الرَّاحِمِينَ കരുണ ചെയ്യുന്നവരിൽ

---

അവർ പിതാവിന്റെ അടുക്കൽ മടങ്ങിച്ചെന്നു വിവരങ്ങൾ പറഞ്ഞു. പ്രത്യേകിച്ചും സഹോദരന്റെ- ബിൻയാമീന്റെ- കാര്യം ഉണർത്തി. അടുത്ത യാത്രയിൽ അവനെയും കൂട്ടി ചെന്നാലല്ലാതെ ധാന്യം അളന്നു തരികയില്ലെന്ന് ഈജിപ്തിലെ മന്ത്രി പറഞ്ഞ വിവരം ധരിപ്പിച്ചു. അവനെ തങ്ങളോടൊപ്പം അയച്ചുതരണമെന്നപേക്ഷിക്കുകയും, ഞങ്ങളവനെ ശരിക്കും കാത്തുസൂക്ഷിച്ചു കൊള്ളാമെന്ന് ഉറപ്പിച്ചു പറയുകയും ചെയ്തു.

പക്ഷേ, അദ്ദേഹം അവരെ എങ്ങിനെ വിശ്വസിക്കും? 12-ാം വചനത്തിൽ കണ്ടത്പോലെ, മുമ്പ് യൂസുഫ് നബി (അ) യെ മേച്ചിൽസ്ഥലത്തേക്ക് കൊണ്ടുപോകാൻ സമ്മതം ചോദിച്ചപ്പോഴും ഞങ്ങളവനെ കാത്തുരക്ഷിച്ചു കൊള്ളാമെന്ന് പറഞ്ഞാണല്ലോ അവർ കൊണ്ടുപോയത്. എന്നിട്ടുണ്ടായ അനുഭവത്തിന്റെ വേദന സഹിച്ചുകൊണ്ടിരിക്കുകയാണ് അദ്ദേഹം. നിങ്ങളുടെ വാക്ക് എനിക്ക് വിശ്വാസമില്ലെങ്കിലും അല്ലാഹുവിന്റെ കാവലിലും കാരുണ്യത്തിലും എനിക്ക് തികച്ചും വിശ്വാസമുണ്ടെന്ന് പറഞ്ഞു അടുത്ത പ്രാവശ്യം ബിൻയാമീനെയും അയക്കാമെന്ന് യഅ്ക്വൂബ് നബി (അ) അവർക്ക് സൂചന നൽകി. യൂസുഫ് നബി (അ) നെപ്പറ്റി അദ്ദേഹം നിരാശപ്പെട്ടു കഴിഞ്ഞിട്ടില്ലെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. 87-ാം വചനത്തിൽനിന്ന് അത് കൂടുതൽ വ്യക്തവുമാണ്. യൂസുഫ് നബി (അ) കണ്ടിരുന്ന ആ സ്വപ്നത്തിന്റെ പൊരുൾ നിവൃത്തിയാകേണ്ടതുണ്ടല്ലോ.

وَلَمَّا فَتَحُواْ مَتَٰعَهُمْ وَجَدُواْ بِضَٰعَتَهُمْ رُدَّتْ إِلَيْهِمْ ۖ

**﴿65﴾ അവർ അവരുടെ സാമാനം തുറന്നപ്പോൾ അവരുടെ [അവർ കൊണ്ടുപോയിരുന്ന] ചരക്ക് തങ്ങൾക്ക് (തന്നെ) മടക്കപ്പെട്ടതായി അവർ കണ്ടെത്തി.**

قَالُواْ يَٰٓأَبَانَا مَا نَبْغِي ۖ هَٰذِهِۦ بِضَٰعَتُنَا رُدَّتْ إِلَيْنَا ۖ وَنَمِيرُ أَهْلَنَا وَنَحْفَظُ أَخَانَا وَنَزْدَادُ كَيْلَ بَعِيرٍ ۖ ذَٰلِكَ كَيْلٌ يَسِيرٌ ﴿٦٥﴾

**അവർ പറഞ്ഞു: ഞങ്ങളുടെ പിതാവേ, നാം (എനി) എന്താവശ്യപ്പെടാനാണ്? -ഇതാ! നമ്മുടെ ചരക്ക് നമുക്ക് (തന്നെ) മടക്കപ്പെട്ടിരിക്കുന്നു! ഞങ്ങൾ നമ്മുടെ കുടുംബത്തിനു (മേലിലും) ആഹാരം കൊണ്ടുവരുകയും, ഞങ്ങളുടെ സഹോദരനെ കാ(ത്തുസൂക്ഷി)ക്കുകയും ചെയ്യുന്നതാണ്. (കൂടാതെ) ഒരു ഒട്ടകത്തിന്റെ അളവ് (ധാന്യം) ഞങ്ങൾക്ക് കൂടുതൽ ലഭിക്കുകയും ചെയ്യും. അതൊരു നിസ്സാരമായ അളവാകുന്നു (വല്ലോ)**

قَالَ لَنْ أُرْسِلَهُۥ مَعَكُمْ حَتَّىٰ تُؤْتُونِ مَوْثِقًا مِّنَ ٱللَّهِ لَتَأْتُنَّنِي بِهِۦٓ

**﴿66﴾ അദ്ദേഹം പറഞ്ഞു: അവനെ നിങ്ങളോടൊപ്പം ഞാൻ അയക്കുകയില്ല തന്നെ, തീർച്ചയായും അവനെ നിങ്ങൾ എനിക്ക് കൊണ്ടുവന്നു തരുമെന്ന് അല്ലാഹുവിങ്കൽ നിന്നും (സ്വീകാര്യമായ) ഒരു ഉറപ്പ് നിങ്ങളെനിക്ക് നൽകുന്നത് വരെയും;**

إِلَّآ أَن يُحَاطَ بِكُمۡۖ

നിങ്ങൾ (ആപത്തുകളാൽ) വലയം ചെയ്യപ്പെടുന്നതായാലല്ലാതെ.

فَلَمَّآ ءَاتَوۡهُ مَوۡثِقَهُمۡ قَالَ ٱللَّهُ عَلَىٰ مَا نَقُولُ وَكِيلٞ ﴿٦٦﴾

അങ്ങനെ, അവർ അദ്ദേഹത്തിന് തങ്ങളുടെ ഉറപ്പ് നൽകിയപ്പോൾ, അദ്ദേഹം പറഞ്ഞു: നാം (ഈ) പറയുന്നതിന് അല്ലാഹു (സാക്ഷ്യം) ഭരമേൽപിക്കപ്പെട്ടവനാകുന്നു.

---

﴾65﴿ وَلَمَّافَتَحُوا അവർ തുറന്നപ്പോൾ مَتَاعَهُمْ അവരുടെ സാമാനം, ചരക്ക് وَجَدُوا അവർ കണ്ടെത്തി بِضَاعَتَهُمْ അവരുടെ ചരക്ക് (ദ്രവ്യം) رُدَّتْ മടക്ക (തിരിച്ചു കൊടുക്ക)പ്പെട്ടതായി إِلَيْهِمْ അവരിലേക്ക് قَالُوا അവർ പറഞ്ഞു يَاأَبَانَا ഞങ്ങളുടെ പിതാവേ مَانَبْغِي നാം എന്ത് ആവശ്യപ്പെടുന്നു, നമുക്ക് എന്ത് വേണം هَٰذِهِ ഇതാ بِضَاعَتُنَا നമ്മുടെ ചരക്ക് (ദ്രവ്യം) رُدَّتْ മടക്കപ്പെട്ടിരിക്കുന്നു إِلَيْنَا നമ്മിലേക്ക് وَنَمِيرُ ഞങ്ങൾ ആഹാരം കൊണ്ടുവരുന്നതുമാണ് أَهْلَنَا നമ്മുടെ കുടുംബത്തിന് وَنَحْفَظُ ഞങ്ങൾ കാക്കുക (സൂക്ഷിക്കുക)യും ചെയ്യും أَخَانَا ഞങ്ങളുടെ സഹോദരനെ وَنَزْدَادُ ഞങ്ങൾക്ക് കൂടുതൽ ലഭിക്കുകയും ചെയ്യും كَيْلَ അളവ് بَعِيرٍ ഒരൊട്ടകത്തിന്റെ ذَٰلِكَ അത് كَيْلٌ ഒരളവാകുന്നു يَسِيرٌ കുറഞ്ഞ, നിസ്സാര, സ്വൽപം ﴾66﴿ قَالَ അദ്ദേഹം പറഞ്ഞു لَنْأُرْسِلَهُ അവനെ ഞാൻ അയക്കുകയില്ല തന്നെ مَعَكُمْ നിങ്ങളോടൊപ്പം حَتَّىٰتُؤْتُونِ നിങ്ങൾ എനിക്ക് നൽകുന്നതുവരെ (നൽകാതെ) مَوْثِقًا ഒരു ഉറപ്പ്, കരാറ് مِنَ اللَّهِ അല്ലാഹുവിങ്കൽ നിന്നുള്ള لَتَأْتُنَّنِي തീർച്ചയായും നിങ്ങൾ എന്റെ അടുക്കൽ വരു (തരു)മെന്ന് بِهِ അവനെകൊണ്ട്, അവനെ إِلَاأَنْيُحَاطَ വലയം ചെയ്യപ്പെട്ടാലൊഴികെ بِكُمْ നിങ്ങൾ فَلَمَّا آتَوْهُ അങ്ങനെ അവർ അദ്ദേഹത്തിന് നൽകിയപ്പോൾ مَوْثِقَهُمْ അവരുടെ ഉറപ്പ് قَالَ അദ്ദേഹം പറഞ്ഞു اللَّهُ അല്ലാഹു عَلَىٰمَانَقُولُ നാം പറയുന്നതിന്റെമേൽ وَكِيلٌ ഭരമേൽപിക്കപ്പെട്ടവനാണ്

---

മടക്കയാത്രയിൽ കൊണ്ടുപോന്ന ഭാണ്ഡങ്ങൾ അഴിച്ചു നോക്കുമ്പോഴാണ് തങ്ങൾ ധാന്യം വാങ്ങുവാൻ അങ്ങോട്ട് കൊണ്ടുപോയിരുന്ന ദ്രവ്യങ്ങൾ അവയിൽതന്നെ ഇട്ടുകെട്ടിയിരുന്നതായി അവർ കണ്ടത്. അവിടെ വെച്ച് അവർക്ക് ലഭിച്ച മാന്യമായ സ്വീകരണങ്ങൾക്ക് പുറമെ ഇതുംകൂടി കണ്ടപ്പോൾ അവർക്ക് ആശ്ചര്യവും ആഹ്ളാദവുമായി. സഹോദരനെ അയച്ചുകൊടുക്കുന്നതിന് പിതാവിന്റെമേൽ കൂടുതൽ സമ്മർദ്ദം ചെലുത്തിനോക്കുവാൻ അത് അവർക്ക് സഹായമാകുകയും ചെയ്തു. ഇതാ! ഇതിലധികം എന്തുവേണം? ഞങ്ങളെ ആദരിക്കുകയും, വളരെ മെച്ചപ്പെട്ട നിലയിൽ ധാന്യം നൽകുകയും ചെയ്തത് കൂടാതെ, ഇപ്പോഴിതാ നമ്മുടെ ദ്രവ്യങ്ങളും നമുക്ക് തിരിച്ചുകിട്ടിയിരിക്കുന്നു! ഇതുപോലെ, മേലിലും നമുക്ക് ആഹാരം കൊണ്ടുവരാം. സഹോദരനെ സുരക്ഷിതമായി തിരിച്ചുകൊണ്ടുവരുകയും ചെയ്തുകൊള്ളാം. അവനും

കൂടിയുണ്ടായാൽ ഒരു ഒട്ടകച്ചുമടുകൂടി വർദ്ധിച്ചുകിട്ടുമല്ലോ. നമ്മുടെ ആവശ്യങ്ങൾ വെച്ച് നോക്കുമ്പോൾ ഈ കിട്ടിയത്കൊണ്ട് നമ്മുടെ ആവശ്യം നിറവേറുകയില്ലല്ലോ. എന്നൊക്കെ പറഞ്ഞു സഹോദരന്റെ കാര്യത്തിൽ അവർ വീണ്ടും പിതാവിനെ തിരക്കുകയായി.

പക്ഷേ, പിതാവ് അതുകൊണ്ടൊന്നും തൃപ്തിയടഞ്ഞില്ല. നിങ്ങൾക്ക് തടുക്കുവാൻ കഴിയാത്ത വല്ല ആപത്തും വന്നുവലയം ചെയ്യാത്തപക്ഷം, അവനെ സുരക്ഷിതനായി മടക്കിക്കൊണ്ടുവരുമെന്ന് അല്ലാഹുവിനെ മുൻനിറുത്തി നിങ്ങൾ സത്യം ചെയ്തു ഉറപ്പ് തന്നല്ലാതെ അവനെ ഞാൻ വിട്ടുതരികയില്ലെന്ന് അദ്ദേഹം തീർത്തുപറഞ്ഞു. അതവർ സ്വീകരിക്കുകയും ചെയ്തു. അങ്ങനെ, അല്ലാഹുവിനെ സാക്ഷ്യപ്പെടുത്തുകയും അവനിൽ ഭരമേൽപിക്കുകയും ചെയ്തുകൊണ്ട് യഅ്ക്വൂബ് നബി (അ) അവരോടൊപ്പം ബിൻയാമീനും അടുത്ത പ്രാവശ്യം പോയിക്കൊള്ളുവാൻ സമ്മതിച്ചു. ഞങ്ങൾക്ക് ഒരൊട്ടകത്തിന്റെ അളവ് കൂടുതൽ ലഭിക്കും (نَزْدَادُ كَيْلَ بَعِيرٍ) എന്ന വാക്യത്തിൽ നിന്ന് ഒട്ടകമായിരുന്നു അവരുടെ വാഹനമെന്നും ഒരാൾക്ക് ഒരൊട്ടകം ചുമക്കുന്ന ധാന്യമായിരുന്നു ഈജിപ്തിൽനിന്ന് ലഭിച്ചിരുന്നതെന്നും മനസ്സിലാക്കാം.

وَقَالَ يَـٰبَنِىَّ لَا تَدْخُلُوا۟ مِنۢ بَابٍ وَٰحِدٍ وَٱدْخُلُوا۟ مِنْ أَبْوَٰبٍ مُّتَفَرِّقَةٍ ۖ وَمَآ أُغْنِى عَنكُم مِّنَ ٱللَّهِ مِن شَىْءٍ ۖ إِنِ ٱلْحُكْمُ إِلَّا لِلَّهِ ۖ عَلَيْهِ تَوَكَّلْتُ ۖ وَعَلَيْهِ فَلْيَتَوَكَّلِ ٱلْمُتَوَكِّلُونَ ﴿٦٧﴾

**﴿67﴾ അദ്ദേഹം പറയുകയും ചെയ്തു: 'എന്റെ മക്കളേ, നിങ്ങൾ ഒരേ (പടി) വാതിലിൽ കൂടി പ്രവേശിക്കരുത്; ഭിന്നമായ (പല) വാതിലുകളിലൂടെ പ്രവേശിക്കുവിൻ.**

**'അല്ലാഹുവിങ്കൽനിന്ന് (ഉണ്ടാകുന്ന) യാതൊന്നിനെയും നിങ്ങളിൽ നിന്ന് ഞാൻ തടുക്കുകയില്ല താനും. വിധി അല്ലാഹുവിനല്ലാതെ (ആർക്കും) ഇല്ല. അവന്റെ മേൽ ഞാൻ (കാര്യങ്ങൾ) ഭരമേൽപിച്ചിരിക്കുന്നു; ഭരമേൽപിക്കുന്നവർ അവന്റെ മേൽതന്നെ ഭരമേൽപിച്ചുകൊള്ളട്ടെ.'**

وَلَمَّا دَخَلُوا۟ مِنْ حَيْثُ أَمَرَهُمْ أَبُوهُم مَّا كَانَ يُغْنِى عَنْهُم مِّنَ ٱللَّهِ مِن شَىْءٍ إِلَّا حَاجَةً فِى نَفْسِ يَعْقُوبَ قَضَىٰهَا ۚ وَإِنَّهُۥ لَذُو

**﴿68﴾ അവരുടെ പിതാവ് അവരോട് കൽപിച്ച വിധത്തിൽ അവർ പ്രവേശിച്ചപ്പോൾ, അല്ലാഹുവിങ്കൽ നിന്ന് (ഉണ്ടാകുന്ന) യാതൊന്നിനെയും അദ്ദേഹം തടുത്തിരുന്നില്ല; യഅ്ക്വൂബിന്റെ മനസ്സിലുള്ള ഒരാവശ്യം, അതദ്ദേഹം നിർവ്വഹിച്ചു- എന്നതൊഴികെ [അതുമാത്രം]. അദ്ദേ**

عِلْمٍ لِّمَا عَلَّمْنَٰهُ وَلَٰكِنَّ أَكْثَرَ ٱلنَّاسِ لَا يَعْلَمُونَ ﴿٦٨﴾

**ഹത്തിന് നാം പഠിപ്പിച്ചു കൊടുത്തിട്ടുള്ളതിനാൽ, അദ്ദേഹം ഒരറിവുള്ള വൻ തന്നെയാകുന്നുതാനും. എങ്കിലും, മനുഷ്യരിൽ അധികമാളും അറിയുന്നില്ല.**

《67》 وَقَالَ അദ്ദേഹം പറയുകയും ചെയ്തു يَٰبَنِيَّ എന്റെ പുത്രന്മാരേ (മക്കളേ) لَا تَدْخُلُوا۟ നിങ്ങൾ പ്രവേശിക്കരുത് مِنۢ بَابٍ വാതിലിൽ (കവാടത്തിൽ) കൂടി وَٰحِدٍ ഒരേ وَٱدْخُلُوا۟ നിങ്ങൾ പ്രവേശിക്കുകയും ചെയ്യുവിൻ مِنْ أَبْوَٰبٍ വാതിലുകളിൽ കൂടി مُّتَفَرِّقَةٍ ഭിന്നമായ, വ്യത്യസ്തമായ وَمَآ أُغْنِى ഞാൻ ധന്യമാക്കുക (തടുക്കുക)യുമില്ല عَنكُم നിങ്ങളിൽ നിന്ന്, നിങ്ങൾക്ക് مِّنَ ٱللَّهِ അല്ലാഹുവിൽ നിന്ന് مِن شَىْءٍ യാതൊന്നിനെയും إِنِ ٱلْحُكْمُ വിധിഇല്ല إِلَّا لِلَّهِ അല്ലാഹുവിന്നല്ലാതെ عَلَيْهِ അവന്റെമേൽ تَوَكَّلْتُ ഞാൻ ഭരമേൽപിച്ചിരിക്കുന്നു وَعَلَيْهِ അവന്റെ മേൽതന്നെ فَلْيَتَوَكَّلِ ഭരമേൽപിച്ചുകൊള്ളട്ടെ ٱلْمُتَوَكِّلُونَ ഭരമേൽപിക്കുന്നവർ 《68》 وَلَمَّا دَخَلُوا۟ അവർ പ്രവേശിച്ചപ്പോൾ مِنْ حَيْثُ വിധത്തിൽ, ഭാഗത്തൂടെ أَمَرَهُمْ അവരോട് കൽപിച്ചു أَبُوهُم അവരുടെ പിതാവ് مَّا كَانَ അദ്ദേഹമായിരുന്നില്ല, അതായിരുന്നില്ല يُغْنِى ധന്യമാക്കു(തടുക്കു)ക عَنْهُم അവരിൽ നിന്ന് مِّنَ ٱللَّهِ അല്ലാഹുവിങ്കൽ നിന്ന് مِن شَىْءٍ യാതൊന്നിനെയും إِلَّا حَاجَةً ഒരാവശ്യം ഒഴികെ فِى نَفْسِ സ്വന്തത്തി (മനസ്സി)ലുള്ള يَعْقُوبَ യഅ്ക്വൂബിന്റെ قَضَىٰهَا അതദ്ദേഹം തീർത്തു (നിർവ്വഹിച്ചു) وَإِنَّهُۥ അദ്ദേഹമാകട്ടെ لَذُو عِلْمٍ ഒരറിവുള്ളവൻ തന്നെ لِّمَا عَلَّمْنَٰهُ നാം അദ്ദേഹത്തിന് പഠിപ്പിച്ചു കൊടുത്തതിനാൽ وَلَٰكِنَّ എങ്കിലും, പക്ഷേ أَكْثَرَ ٱلنَّاسِ മനുഷ്യരിൽ അധികവും لَا يَعْلَمُونَ അറിയുന്നില്ല, അറിയുകയില്ല

മക്കൾ പുറപ്പെട്ടു പോകുമ്പോൾ, താഴെ വിവരിക്കുന്നത് പോലെ എന്തോ ഒരു ഉദ്ദേശ്യം കരുതിക്കൊണ്ട് നിങ്ങൾ- ഈജിപ്തിൽ -അല്ലെങ്കിൽ രാജസന്നിധിയിൽ- പ്രവേശിക്കുന്നത് ഒരേ പ്രവേശനമാർഗത്തിലൂടെയായിരിക്കരുതെന്നും, പല മാർഗങ്ങളിലൂടെയായിരിക്കണമെന്നും യഅ്ക്വൂബ് (അ) അവരെ ഉപദേശിച്ചു. അതോടൊപ്പം തന്നെ, അല്ലാഹുവിന്റെ ഭാഗത്ത് നിന്നും വല്ല ദോഷവും നിങ്ങൾക്ക് സംഭവിക്കുന്നത് തടുക്കുവാൻ ആ ഉപദേശം ഉപകരിക്കുകയില്ലെന്നും, എല്ലാം അല്ലാഹുവിന്റെ വിധിയും കൽപനയും അനുസരിച്ചു തന്നെ നടക്കുമെന്നും, അതുകൊണ്ട് അവനിൽ ഭരമേൽപിക്കുകയാണ് എല്ലാറ്റിലും വെച്ച് വലിയ പരിഹാര മാർഗമെന്നും ഉണർത്തുകയും ചെയ്തു. അങ്ങനെ പിതാവിന്റെ ഉപദേശപ്രകാരം തന്നെ അവരവിടെ പ്രവേശിക്കുകയും ചെയ്തു. എങ്കിലും അല്ലാഹു അവരിൽ ഉദ്ദേശിച്ച കാര്യങ്ങൾ (താഴെ വചനങ്ങളിൽ കാണാവുന്ന വിധം) സംഭവിക്കുക തന്നെ ചെയ്തു. അതെ യഅ്ക്വൂബ് (അ) മനസ്സിൽ കരുതിയിരുന്ന ഒരാവശ്യം അദ്ദേഹം നിർവ്വഹിച്ചുവെന്നല്ലാതെ അതുകൊണ്ട് പ്രത്യേകം പ്രയോജനമൊന്നും ഉണ്ടായില്ല. ഇപ്പറഞ്ഞതുകൊണ്ട് അദ്ദേഹം ഒരു വിവരമില്ലാത്ത ആളാണെന്ന് ധരിക്കേണ്ടതില്ല. അദ്ദേഹത്തിന് അല്ലാഹു പലതും പഠിപ്പിച്ചു കൊടുത്തിട്ടുണ്ട്. അദ്ദേഹം വിവരമുള്ള ഒരാൾ തന്നെയാണ്. ഇങ്ങനെയുള്ള യാഥാർത്ഥ്യങ്ങളെപ്പറ്റി അറിയാത്തവരാണ്

മനുഷ്യരിൽ അധികഭാഗവും. ഇതൊക്കെയാണ് ഈ വചനങ്ങളിൽ പ്രസ്താവിച്ചതിന്റെ ചുരുക്കം.

യഅ്ക്വൂബ് (അ) മക്കൾക്ക് നൽകിയ ആ ഉപദേശത്തെപ്പറ്റി അല്ലാഹു അദ്ദേഹത്തെ ആക്ഷേപിച്ചിട്ടില്ല. അതിൽനിന്ന് തോന്നിയേക്കുവാനിടയുള്ള ഒരു തെറ്റിദ്ധാരണയെ നീക്കം ചെയ്യുകയും, അതോടുകൂടി, അദ്ദേഹം ഒരു വിവരമുള്ള ആൾ തന്നെയാണെന്ന് പ്രശംസിക്കുകയും ചെയ്തിരിക്കുകയാണ്. ഒരേ വാതിലിൽ കൂടി പ്രവേശിക്കരുതെന്ന് ആ പ്രവാചകവര്യൻ അവരെ ഉപദേശിക്കുമ്പോൾ, അവരിൽ സംഭവിക്കുവാൻ അല്ലാഹു നിശ്ചയിച്ചിട്ടുള്ള വല്ല അനിഷ്ടങ്ങൾക്കും ആ ഉപദേശം പരിഹാരമുണ്ടാക്കുമെന്നോ, അങ്ങനെ അവ സംഭവിക്കാതിരിക്കുമെന്നോ അദ്ദേഹം കരുതിയതായി തെറ്റിദ്ധരിക്കപ്പെട്ടാം. അല്ലെങ്കിൽ, അല്ലാഹുവിന്റെ നിശ്ചയങ്ങളിൽ നിന്ന് അത്തരം സംഗതികൾ മൂലം ഒഴിവാകുവാൻ സാധിച്ചേക്കുമെന്ന് വല്ലവരും കരുതിയേക്കാം. ഈ ധാരണകളെ നീക്കം ചെയ്യാനാണ് യഅ്ക്വൂബിന്റെ മനസ്സിലുള്ള ഒരാവശ്യം അദ്ദേഹം നിറവേറ്റിയെന്നേയുള്ളൂവെന്നും മറ്റും (....إِلَّا حَاجَةً فِي نَفْسِ يَعْقُوبَ قَضَاهَا) അല്ലാഹു തുടർന്നു പറഞ്ഞത്. എന്നല്ലാതെ, വല്ല അനിഷ്ട സംഭവങ്ങളിൽ നിന്നും ഒഴിവാകുവാനുള്ള മുൻകരുതലെന്ന നിലക്ക് അത്തരം കാര്യങ്ങളൊന്നും ആരും ചെയ്തുകൂടാ എന്നല്ല ഇതിന്റെ അർത്ഥം. ബാഹ്യമായ മുൻകരുതലുകൾ കൊണ്ടൊന്നും അല്ലാഹു നിശ്ചയിച്ച കാര്യങ്ങൾ അവൻ ഉദ്ദേശിച്ചപോലെ നടക്കാതിരിക്കുകയില്ലെന്നും, എല്ലാറ്റിലും ഉപരിയായി അവന്റെമേൽ 'തവക്കുൽ' (ഭരമേൽപിക്കൽ) ചെയ്യുകയാണ് ആവശ്യമെന്നും ചൂണ്ടിക്കാട്ടുകയാണ് ആ വാക്യങ്ങൾ ചെയ്യുന്നത്. ഈ യാഥാർത്ഥ്യം യഅ്ക്വൂബ് (അ) തന്റെ ഉപദേശത്തോടൊപ്പം തന്നെ മക്കളെ പ്രത്യേകം ഓർമിപ്പിച്ചിട്ടുണ്ട് താനും ....وَمَا أُغْنِي عَنكُم (അല്ലാഹുവിൽ നിന്നുണ്ടാകുന്ന യാതൊന്നും ഞാൻ നിങ്ങളിൽ നിന്ന് തടുക്കുന്നതുമല്ല) എന്ന് തുടങ്ങി 67 -ാം വചനത്തിന്റെ അവസാനം വരെയുള്ള അദ്ദേഹത്തിന്റെ വാക്കുകൾ നോക്കുക.

ഒരേ വാതിലിൽ കൂടി പ്രവേശിക്കരുതെന്ന് യഅ്ക്വൂബ് (അ) മക്കളെ ഉപദേശിച്ചതിന്റെ ആവശ്യമെന്തായിരുന്നു? ഇത് സംബന്ധിച്ചു ഒന്നിലധികം അഭിപ്രായങ്ങൾ നിലവിലുണ്ട്.

1. യഅ്ക്വൂബ് നബി (അ)യുടെ മനസ്സിലുള്ള എന്തോ ഒരാവശ്യം നിർവ്വഹിച്ചുവെന്നേയുള്ളൂ. إِلَّا حَاجَةً فِي نَفْسِ يَعْقُوبَ قَضَاهَا എന്ന് പറഞ്ഞുകൊണ്ട് ആ ആവശ്യത്തെ അല്ലാഹു അവ്യക്തമാക്കിവെച്ചിരിക്കുന്ന സ്ഥിതിക്ക് ആ ആവശ്യമെന്തായിരുന്നുവെന്ന് നാം ചുഴിഞ്ഞു നോക്കേണ്ടതില്ല. ക്വുർആനിൽ നിന്നോ, നബിവാക്യങ്ങളിൽ നിന്നോ അതിനെ നിർണയിക്കുന്നതിന് മതിയായ തെളിവുകളും നമുക്കില്ല. ഈ അഭിപ്രായമാണ് കൂടുതൽ സുരക്ഷിതമായതെന്നുള്ളതിൽ സംശയമില്ല.

2. സൗന്ദര്യവും, പ്രഭാവവും മുറ്റി നിൽക്കുന്ന ഒരു സംഘം ആളുകൾ അതും ഒരേ പിതാവിന്റെ മക്കൾ- ഒരേ വഴിക്ക് പ്രവേശിക്കുമ്പോൾ അത് കണ്ണേറ് (കരിങ്കണ്ണ്) ബാധിക്കുവാൻ കാരണമായേക്കും. അതിൽനിന്ന് ഒഴിവാകുവാൻ വേണ്ടിയായിരുന്നു അത്. ഇബ്നു അബ്ബാസ്, മുഹമ്മദുബ്നു കഅ്ബ്, മുജാഹിദ്, ളഹ്ഹാക്ക്, ക്വത്താദഃ, സുദ്ദീ (റ) മുതലായവരിൽ നിന്ന് ഇത് നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. ക്വുർആൻ വ്യാഖ്യാതാക്കൾ പൊതുവിൽ സ്വീകരിച്ചു കാണുന്നത് ഇതാകുന്നു. (കണ്ണേറിനെ ഭയന്നാണ് യഅ്ക്വൂബ് നബി (അ) അങ്ങനെ പറഞ്ഞതെന്നുള്ളതിന് തെളിവുകാണുന്നില്ലെങ്കിലും

കണ്ണേറ് സ്ഥാപിക്കുന്ന ബലപ്പെട്ട ഹദീഥുകൾ കാണാവുന്നതാണ്)

3. അങ്ങനെയുള്ള ഒരു കൂട്ടം ആളുകളെ പെട്ടെന്ന് ഒന്നിച്ച് കാണുമ്പോൾ, അവരെ പ്പറ്റി പല സംശയങ്ങളും ജനങ്ങൾക്ക് തോന്നുവാൻ ഇടയുള്ളതുകൊണ്ടാണത്.

## വിഭാഗം - 9

وَلَمَّا دَخَلُواْ عَلَىٰ يُوسُفَ ءَاوَىٰٓ إِلَيۡهِ أَخَاهُۖ قَالَ إِنِّيٓ أَنَا۠ أَخُوكَ فَلَا تَبۡتَئِسۡ بِمَا كَانُواْ يَعۡمَلُونَ ﴿٦٩﴾

**﴾69﴿ അവർ [സഹോദരൻമാർ] യൂസുഫിന്റെ അടുക്കൽ പ്രവേശിച്ച പ്പോൾ, അദ്ദേഹം [യൂസുഫ്] തന്റെ സഹോദരനെ തന്നിലേക്ക് അണച്ചു കൂട്ടി; അദ്ദേഹം പറഞ്ഞു: 'നിശ്ചയമാ യും, ഞാൻ നിന്റെ സഹോദരൻത ന്നെ. ആകയാൽ, അവർ പ്രവർത്തിച്ചു വരുന്നതിനെപ്പറ്റി നീ സങ്കടപ്പെടേണ്ട.'**

---

﴾69﴿ وَلَمَّا دَخَلُوا അവർ പ്രവേശിച്ചപ്പോൾ عَلَىٰ يُوسُفَ യൂസുഫിന്റെ അടുക്കൽ آوَىٰ إِلَيْهِ അദ്ദേഹം തന്നിലേക്ക് കൂട്ടിച്ചേർത്തു, അണച്ചുകൂട്ടി أَخَاهُ തന്റെ സഹോദരനെ قَالَ അദ്ദേഹം പറഞ്ഞു إِنِّي أَنَا നിശ്ചയമായും ഞാൻ (തന്നെ) أَخُوكَ നിന്റെ സഹോദരൻ فَلَا تَبْتَئِسْ അതിനാൽ നീ സങ്കടപ്പെടേണ്ട بِمَا كَانُوا അവർ ആയിരിക്കുന്നതിനെപ്പറ്റി يَعْمَلُونَ അവർ പ്രവർത്തിക്കും.

---

സഹോദരന്മാർക്കിടയിൽനിന്ന് ബിൻയാമീനെ അദ്ദേഹം പ്രത്യേകം ആശ്ലേഷിച്ചു- ഞാനാണ് നിന്റെ ജ്യേഷ്ഠൻ യൂസുഫ്, അവർ നമ്മോട് സ്വീകരിച്ചു വന്ന ചിറ്റമ്മ നയത്തെക്കുറിച്ചും മറ്റും എനി വ്യസനിക്കേണ്ടതില്ല എന്നൊക്കെ സ്വകാര്യമായി അറിയിച്ചുകൊടുത്തു. ഒരു പക്ഷേ- ഇബ്നുകഥീർ (റ) പ്രസ്താവിച്ചതുപോലെ- നിന്നെ ഇവിടെ എന്റെ അടുക്കൽ തന്നെ നിറുത്തുവാനും അവരുടെ ഒന്നിച്ചു തിരിച്ചയക്കാതിരിക്കുവാനും (അടുത്ത വചനത്തിൽ കാണുന്നത്പോലുള്ള) വല്ല സൂത്രമാർഗങ്ങളും ഞാൻ വഴിയെ സ്വീകരിക്കുമെന്നുള്ള രഹസ്യവും അദ്ദേഹം ബിൻയാമീനെ അറിയിച്ചിരിക്കാം. അത് സ്വാഭാവികമാണല്ലോ.

فَلَمَّا جَهَّزَهُم بِجَهَازِهِمۡ جَعَلَ ٱلسِّقَايَةَ فِي رَحۡلِ أَخِيهِ ثُمَّ أَذَّنَ مُؤَذِّنٌ أَيَّتُهَا ٱلۡعِيرُ إِنَّكُمۡ لَسَٰرِقُونَ ﴿٧٠﴾

**﴾70﴿ എന്നിട്ട് അവരുടെ ഒരുക്കുസാമാനവുമായി അവരെ അദ്ദേഹം ഒരുക്കി അയച്ചപ്പോൾ, അദ്ദേഹം പാനപാത്രം തന്റെ സഹോദരന്റെ യാത്രാസാമാനത്തിൽ ആക്കി, പിന്നെ, ഒരാൾ വിളിച്ചു പറഞ്ഞു: ഹേ, വാഹനസംഘമേ, നിശ്ചയമായും നിങ്ങൾ മോഷ്ടാ ക്കൾ തന്നെയാണ്!**

قَالُواْ وَأَقۡبَلُواْ عَلَيۡهِم مَّاذَا تَفۡقِدُونَ ﴿٧١﴾

﴾71﴿ അവർ അവരുടെ [വിളിച്ചു പറയുന്നവരുടെ] നേരെ തിരിഞ്ഞു നിന്ന് പറഞ്ഞു: എന്താണ് നിങ്ങൾക്കു കാണാതായിരിക്കുന്നത്?

قَالُواْ نَفۡقِدُ صُوَاعَ ٱلۡمَلِكِ وَلِمَن جَآءَ بِهِۦ حِمۡلُ بَعِيرٖ وَأَنَا۠ بِهِۦ زَعِيمٞ ﴿٧٢﴾

﴾72﴿ അവർ പറഞ്ഞു: ഞങ്ങൾക്ക് രാജാവിന്റെ അളവ് പാത്രം നഷ്ടപ്പെട്ടിരിക്കുന്നു. അത് കൊണ്ടുവ(ന്നുത)രുന്നവന് ഒരു ഒട്ടകത്തിന്റെ ചുമട് (ധാന്യം സമ്മാനം) ഉണ്ട്. ഞാൻ അതിന് ഉത്തരവാദപ്പെട്ടവനുമാകുന്നു. [അക്കാര്യം ഞാൻ ഏൽക്കാം]

---

﴾70﴿ فَلَمَّا جَهَّزَهُم എന്നിട്ട് അവരെ അദ്ദേഹം ഒരുക്കി അയച്ചപ്പോൾ بِجَهَازِهِمْ അവരുടെ ഒരുക്കുസാമാനം جَعَلَ അദ്ദേഹം ആക്കി السِّقَايَةَ വെള്ളപ്പാത്രം, പാനപാത്രം, فِي رَحْلِ യാത്രാസാമാനത്തിൽ أَخِيهِ തന്റെ സഹോദരന്റെ ثُمَّ أَذَّنَ പിന്നെ അറിയിപ്പ് നൽകി, പ്രഖ്യാപിച്ചു (വിളിച്ചു പറഞ്ഞു) مُؤَذِّنٌ ഒരു വിളിച്ചുപറയുന്നവൻ (ഒരാൾ) أَيَّتُهَا الْعِيرُ ഹേ യാത്രാ സംഘമേ, ഒട്ടക സംഘമേ إِنَّكُمْ നിശ്ചയമായും നിങ്ങൾ لَسَارِقُونَ മോഷ്ടാക്കൾ തന്നെ ﴾71﴿ قَالُوا അവർ പറഞ്ഞു وَأَقْبَلُوا അവർ മുന്നിടുകയും ചെയ്തു (തിരിഞ്ഞു) عَلَيْهِمْ അവരുടെ നേരെ مَاذَا എന്തൊന്നാണ് تَفْقِدُونَ നിങ്ങൾക്ക് നഷ്ടപ്പെടുന്നത്, നിങ്ങൾക്ക് കാണാതാവുന്നത് ﴾72﴿ قَالُوا അവർ പറഞ്ഞു نَفْقِدُ ഞങ്ങൾക്ക് നഷ്ടപ്പെടുന്നു, കാണാതാവുന്നു صُوَاعَ അളവുപാത്രം, അളവുകോപ്പ الْمَلِكِ രാജാവിന്റെ وَلِمَنْ جَاءَ بِهِ അത് കൊണ്ടുവന്നവർക്കുണ്ട് حِمْلُ ചുമട്, ഏറ്റുന്നത് بَعِيرٍ ഒരൊട്ടകത്തിന്റെ وَأَنَا ഞാൻ بِهِ അതിനെപ്പറ്റി, അതിന് زَعِيمٌ ഏൽക്കുന്നവനാണ്, ഉത്തരവാദിയാണ്

---

سِقَايَةَ (സികായത്ത്) എന്ന വാക്ക് വെള്ളം കുടിക്കാനുള്ള സ്ഥാനത്തിനും, അത് കൊണ്ടുപോകുകയോ കുടിക്കുകയോ ചെയ്യുന്ന പാത്രത്തിനും ഉപയോഗിക്കപ്പെടും. صُوَاع (സ്വുവാഉ്) എന്നതിന്റെ സ്ഥാനത്ത് صَاع (സ്വാഉ്) എന്നും വായിക്കപ്പെട്ടിട്ടുണ്ട്. രണ്ടായാലും ഇടങ്ങഴി, അല്ലെങ്കിൽ നാഴിപോലെ അളവിന് ഉപയോഗിക്കുന്ന ഒരു പാത്രമാണത്. ഈ രണ്ട് വാക്കും ഒരേ പാത്രത്തെത്തന്നെ ഉദ്ദേശിച്ചു പറയുവാൻ കാരണം, വെള്ളം കുടിക്കുവാനും വിലപിടിച്ച ധാന്യങ്ങൾ അളക്കുവാനും അത് ഉപയോഗിക്കപ്പെട്ടിരുന്നതാണെന്നും, അളവു പാത്രത്തിന്റെ രൂപത്തിൽ ഉണ്ടാക്കപ്പെട്ട പാനപാത്രമായിരുന്നുവെന്നും പറയപ്പെടുന്നു. അതൊരു വെള്ളിക്കോപ്പയായിരുന്നുവെന്നും പറയപ്പെടുന്നു. الله اعلم ഏതായാലും രാജാവിന്റെ പാത്രമായത്കൊണ്ട് അതൊരു വിശേഷതരം പാത്രമായിരിക്കുമെന്ന് ഊഹിക്കാവുന്നതേയുള്ളൂ.

താൻ യൂസുഫാണെന്ന രഹസ്യം ബിൻയാമീനെ സ്വകാര്യമായി അറിയിച്ചതല്ലാതെ മറ്റുള്ള സഹോദരന്മാരെ അദ്ദേഹം അറിയിച്ചിട്ടില്ല. അവരിൽനിന്ന് മൂടിവെച്ചിരിക്കുകയാണത്. ആ സ്ഥിതിക്ക് ബിൻയാമീനെ അവരൊന്നിച്ചു വിട്ടയക്കുകയില്ലെന്ന് പറയുവാൻ ന്യായമില്ല. അതുകൊണ്ട് ബിൻയാമീനെ അവർ സ്വയം വിട്ടുകൊടുക്കുമാറുള്ള ഒരു സൂത്രം അദ്ദേഹം പ്രയോഗിച്ചു. അവരുടെ ധാന്യക്കെട്ടുകൾ കെട്ടിത്തയ്യാറാക്കി കൊടുത്തപ്പോൾ അവരറിയാതെ ബിൻയാമീന്റെ കെട്ടിൽ രാജാവിന്റെ പാനപാത്രവും ഇട്ടു കെട്ടുവാൻ ഏർപ്പാടുചെയ്തു. സഹോദരന്മാർ സ്ഥലം വിട്ടപ്പോഴേക്കും പിന്നാലെ ആൾചെന്നു- അല്ലാഹു പറഞ്ഞ പ്രകാരം- അവരോട് വിളിച്ചുപറഞ്ഞു. പാനപാത്രം ബിൻയാമീന്റെ കെട്ടിൽ ഇട്ടതു അറിയാതെ, അവർ സ്ഥലം വിട്ട ഉടനെ ആ പാത്രം യഥാസ്ഥാനത്ത് കാണാതെ വന്നപ്പോൾ വല്ല ഉദ്യോഗസ്ഥന്മാരും സ്വന്തം നിലക്ക് വേഗം പോയിവിളിച്ചു പറഞ്ഞതാണോ? അതല്ല, അവർ യഥാർത്ഥം അറിഞ്ഞുകൊണ്ട്തന്നെ യൂസുഫ് നബി (അ) ന്റെ കൽപനയനുസരിച്ചു വിളിച്ചു പറഞ്ഞതാണോ? രണ്ടിനും സാദ്ധ്യതയുണ്ടെന്നും, കൂടുതൽ സാധ്യത കാണുന്നത് ആദ്യം പറഞ്ഞ പ്രകാരമായിരിക്കുവാനാണെന്നും റാസീ (റ) ചൂണ്ടിക്കാട്ടിയിരിക്കുന്നു. വിളിച്ചു പറഞ്ഞ ആൾ അവരോട് നിങ്ങൾ മോഷ്ടാക്കളാണ് (إِنَّكُمْ لَسَارِقُونَ) എന്ന് പറഞ്ഞതാണ് അദ്ദേഹം അതിന് കാരണം പറയുന്നത്. പക്ഷേ, മറ്റൊരു സംഗതികൂടി ആലോചിക്കേണ്ടതുണ്ട്. കാണാതായ പാത്രം ആര് തരുന്നുവോ അവർക്ക് ഒരൊട്ടകത്തിന് വഹിക്കാവുന്നത്ര ധാന്യം സമ്മാനം കൊടുക്കാമെന്നും, അതിന് ഞാൻ ഉത്തരവാദിയാണെന്നും കൂടി അയാൾ വിളിച്ചുപറയുന്നു. ഈ സമ്മാനം അന്നത്തെ പരിതഃസ്ഥിതിക്ക് വളരെ വിലപിടിച്ചതാണെന്നും, അധികൃതമായ സമ്മതം ലഭിക്കാതെ അയാൾ അത് ഏറ്റുപറയുവാൻ പ്രയാസമാണെന്നും ഓർക്കേണ്ടതുണ്ട്. ഈ നിലക്ക് നോക്കുമ്പോൾ, ആ വിളിച്ചുപറഞ്ഞത് യൂസുഫ് നബി (അ) ന്റെ അറിവോടെയും, ആവശ്യപ്രകാരവും ആയിരിക്കുവാനാണ് ന്യായം കാണുന്നത്. അല്ലാത്തപക്ഷം അവർ മോഷ്ടാക്കളാണെന്ന് തെളിഞ്ഞാൽ അവരുടെമേൽ നടപടി എടുക്കുമെന്നല്ലാതെ, അവർക്ക് ഇനാം നൽകുമെന്ന് പറയുവാൻ ന്യായം കാണുന്നില്ല, വാസ്തവം അല്ലാഹുവിനറിയാം.

വിളിച്ചു പറഞ്ഞത് യൂസുഫ് നബി (അ) ന്റെ അറിവോടെത്തന്നെയായിരുന്നാലും നിങ്ങൾ മോഷ്ടാക്കളാണ് എന്ന പ്രയോഗം അതിന്റെ സാക്ഷാൽ അർത്ഥത്തിലല്ലെന്നും, ബാഹ്യാവസ്ഥയെ അടിസ്ഥാനമാക്കി സൂത്രത്തിൽ ഉപയേഗിച്ച വാക്കാണെന്നും കരുതുവാനേയുള്ളൂ. അദ്ദേഹം അറിഞ്ഞുകൊണ്ട്തന്നെയാണല്ലോ പാനപാത്രം ബിൻയാമീന്റെ കെട്ടിലാക്കിയത്. എന്നിട്ട് 76-ാം വചനത്തിൽ പറയുന്നത് പോലെ- ആദ്യം മറ്റുള്ളവരുടെ കെട്ടുകളെല്ലാം പരിശോധിച്ചശേഷം മാത്രമാണ് അദ്ദേഹം ബിൻയാമീന്റെ കെട്ടുപരിശോധിക്കുന്നതും. ഇതൊരു തന്ത്രമായിരുന്നുവെന്ന് അല്ലാഹു തന്നെ അവിടെ പറയുന്നുമുണ്ട്. ഇങ്ങിനെയൊരു സൂത്രം പ്രയോഗിച്ചത് കേവലം ഒരു വഞ്ചനയായോ, വഞ്ചിക്കുവാൻവേണ്ടിയോ അല്ലെന്ന് പ്രത്യേകം പറയേണ്ടതില്ല. അസൂയ നിമിത്തം അദ്ദേഹത്തെ കൊലപ്പെടുത്തുവാൻ ശ്രമിക്കുകയും, കിണറ്റിലെറിയുകയും, അടിമയാക്കിത്തീർക്കുകയും, എന്നിട്ട് ചെന്നായ പിടിച്ചുവെന്ന് ഉപായം പറയുകയും, ഇക്കാലംവരെ അക്കാര്യം മൂടിവെച്ചുകൊണ്ടിരിക്കുകയും ചെയ്ത അവരോട് വളരെ ഉദാരവും മാന്യവുമായ നിലക്ക് പെരുമാറിക്കൊണ്ടിരുന്നശേഷം അവരെ ചിന്തിപ്പിക്കുവാനും അവർക്കൊരു പാഠം പഠിപ്പിക്കുവാനുംവേണ്ടി, ഇങ്ങിനെ ഒരു തന്ത്രം

പ്രയോഗിച്ചത് ഒരിക്കലും ഒരു വഞ്ചനയാകുന്നില്ല. ഭാവിയിൽ അതവരുടെ തന്നെയും നന്മയിലാണ് കലാശിക്കുന്നതും. വിളിച്ചു പറഞ്ഞ ആളോട് അവരുടെ മറുപടി ഇതായിരുന്നു:-

قَالُواْ تَٱللَّهِ لَقَدْ عَلِمْتُم مَّا جِئْنَا لِنُفْسِدَ فِى ٱلْأَرْضِ وَمَا كُنَّا سَٰرِقِينَ ﴿٧٣﴾

﴾73﴿ അവർ പറഞ്ഞു: അല്ലാഹു തന്നെയാണ(സത്യം)! ഞങ്ങൾ ഭൂമിയിൽ കുഴപ്പമുണ്ടാക്കുവാൻ വന്നിട്ടില്ലെന്ന് തീർച്ചയായും നിങ്ങൾക്കറിയാമല്ലോ; ഞങ്ങൾ മോഷ്ടാക്കളായിരുന്നിട്ടുമില്ല.

قَالُواْ فَمَا جَزَٰٓؤُهُۥٓ إِن كُنتُمْ كَٰذِبِينَ ﴿٧٤﴾

﴾74﴿ അവർ [വിളിച്ചു പറയുന്നവർ] പറഞ്ഞു: 'എന്നാൽ, നിങ്ങൾ കളവ് പറയുന്നവരാണെങ്കിൽ അതിന്റെ പ്രതിഫലം [ശിക്ഷ] എന്താണ്?

قَالُواْ جَزَٰٓؤُهُۥ مَن وُجِدَ فِى رَحْلِهِۦ فَهُوَ جَزَٰٓؤُهُۥ ۚ كَذَٰلِكَ نَجْزِى ٱلظَّٰلِمِينَ ﴿٧٥﴾

﴾75﴿ അവർ പറഞ്ഞു: 'അതിന്റെ പ്രതിഫലം, ഏതൊരുവന്റെ യാത്രാ സാമാനത്തിൽ അത് കാണപ്പെട്ടുവോ അവൻ തന്നെ അതിന്റെ പ്രതിഫലം [അവനെ നിങ്ങൾക്ക് പിടിച്ചുവെക്കാം,] അപ്രകാരമത്രെ, ഞങ്ങൾ അക്രമികൾക്ക് പ്രതിഫലം നൽകുന്നത്.'

---

﴾73﴿ قَالُوا അവർ പറഞ്ഞു تَاللَّهِ അല്ലാഹുവിനെത്തന്നെയാണ (സത്യം) لَقَدْ عَلِمْتُمْ തീർച്ചയായും നിങ്ങളറിഞ്ഞിട്ടുണ്ട് مَا جِئْنَا ഞങ്ങൾ വന്നിട്ടില്ലെന്നു لِنُفْسِدَ ഞങ്ങൾ കുഴപ്പം (നാശം) ഉണ്ടാക്കുവാൻ فِي الْأَرْضِ ഭൂമിയിൽ, നാട്ടിൽ وَمَا كُنَّا ഞങ്ങളായിരുന്നിട്ടുമില്ല سَارِقِينَ മോഷ്ടാക്കൾ ﴾74﴿ قَالُوا അവർ പറഞ്ഞു فَمَا എന്നാലെന്താണ് جَزَاؤُهُ അതിന്റെ പ്രതിഫലം إِنْ كُنْتُمْ നിങ്ങളാണെങ്കിൽ كَاذِبِينَ കളവ് (വ്യാജം) പറയുന്നവർ ﴾75﴿ قَالُوا അവർ പറഞ്ഞു جَزَاؤُهُ അതിന്റെ പ്രതിഫലം مَنْ ആർ, ഏതൊരുവൻ وُجِدَ കാണപ്പെട്ടു, അത് കണ്ടുകിട്ടി فِي رَحْلِهِ അവന്റെ യാത്രാ സാമാനത്തിൽ فَهُوَ جَزَاؤُهُ എന്നാലവൻ അതിന്റെ പ്രതിഫലമാണ് كَذَٰلِكَ അപ്രകാരമത്രെ, അതുപോലെ نَجْزِي ഞങ്ങൾ പ്രതിഫലം നൽകുന്നത് (നൽകുന്നു) الظَّالِمِينَ അക്രമികൾക്ക്

---

തങ്ങളിൽപെട്ട ആരെങ്കിലും ആ പാനപാത്രം എടുത്തുകൊണ്ട് പോന്നിരിക്കാമെന്ന് അവർക്ക് ഊഹിക്കാൻ കാരണമുണ്ടായിരുന്നില്ല. അതുകൊണ്ട് ആ ആരോപണം അവർ

നിഷേധിച്ചു. ഞങ്ങളുമായി പരിചയപ്പെട്ടിടത്തോളം ഞങ്ങൾ കുഴപ്പക്കാരും അക്രമികളുമല്ലെന്ന് നിങ്ങൾക്കറിയുവാൻ കഴിഞ്ഞിട്ടുണ്ടല്ലോ. മോഷണകൃത്യം നടത്തുന്ന സമ്പ്രദായക്കാരല്ല ഞങ്ങൾ. അഥവാ പ്രവാചകന്മാരുടെ പാരമ്പര്യം നിലനിറുത്തിപ്പോരുന്നവരാണ് ഞങ്ങൾ എന്നൊക്കെ അവർ പറഞ്ഞുനോക്കി. ആരോപണം ഉന്നയിച്ചവർ അത്കൊണ്ടൊന്നും തൃപ്തിപ്പെട്ടില്ല. നിങ്ങൾ പറയുന്നത് സത്യമല്ലെന്ന് തെളിഞ്ഞാൽ എന്ത് വേണം എന്നായി. ആർ മോഷണം ചെയ്തതായിക്കണ്ടുവോ അയാളെ നിങ്ങൾക്ക് വിട്ടുതരാം. ഇതായിരുന്നു മറുപടി.

ഇബ്റാഹീം നബി(അ)യുടെ ശരീഅത്ത് (നിയമനടപടി) പ്രകാരം മോഷ്ടാവിന്റെ ശിക്ഷ, മോഷ്ടിക്കപ്പട്ട സ്വത്തിന്റെ ഉടമസ്ഥന് അവനെ വിട്ടുകൊടുക്കലായിരുന്നുവെന്നും, ഒരു നിശ്ചിതകാലം അവന്റെ ബന്ധനത്തിലോ, അടിമത്തത്തിലോ അവൻ കഴിഞ്ഞുകൂടേണ്ടിയിരുന്നുവെന്നും ഖുർആൻ വ്യാഖ്യാതാക്കൾ പറഞ്ഞു കാണുന്നു. അത്കൊണ്ടാണ് അവർ അങ്ങനെ മറുപടി പറഞ്ഞതെന്നും, 'ഞങ്ങൾ അക്രമികൾക്ക് അപ്രകാരമാണ് പ്രതിഫലം നൽകുക' എന്ന് അവർ പറയുവാൻ കാരണം അതാണെന്നും അവർ ചൂണ്ടിക്കാട്ടുന്നു. അടുത്തവചനത്തിൽ مَا كَانَ لِيَأْخُذَ أَخَاهُ.... (രാജാവിന്റെ നിയമനടപടി പ്രകാരം അദ്ദേഹത്തിന് തന്റെ സഹോദരനെ പിടിച്ചുവെക്കുവാൻ നിവൃത്തിയുണ്ടായിരുന്നില്ല) എന്ന വാക്യം അതിന് പിൻബലവും നൽകുന്നു. ഇത് ശരിയാണെങ്കിൽ, പിന്നെ അവിടെ മറ്റൊരഭിപ്രായത്തിന് സ്ഥാനമില്ല. ശരിയല്ലെന്ന് വന്നാൽ, തങ്ങളുടെ കൂട്ടത്തിൽ ആരും ആ പാത്രം എടുത്തിരിക്കുകയില്ലെന്ന് അവർക്ക് വിശ്വാസമുള്ളതുകൊണ്ട് വല്ലവനും അങ്ങിനെ ചെയ്തിട്ടുണ്ടെന്ന് തെളിയുന്നപക്ഷം അവന്റെ മേൽ വേണ്ടുന്ന ശിക്ഷാനടപടി എടുക്കുവാൻ അവനെ ഞങ്ങൾ നിങ്ങൾക്ക് വിട്ടുതരാം എന്ന അർഥത്തിലും ആയിരിക്കാം ആ മറുപടി الله اعلم. മാത്രമല്ല, അറിഞ്ഞുകൊണ്ട് തന്നെ യൂസുഫ് (അ) പാനപാത്രം ബിൻയാമീന്റെ കെട്ടിൽ ഒളിപ്പിച്ചുവെച്ചത് സഹോദരന്മാരിൽനിന്ന് അനുജനെ വിട്ടുകിട്ടുവാനുള്ള സൂത്രമായിരുന്നുവല്ലോ. ആ സ്ഥിതിക്ക് അവരിൽ നിന്ന് അങ്ങിനെയുള്ള ഒരു മറുപടി കിട്ടുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചിരിക്കുവാനാണ് കാരണം കാണുന്നത്. ഒടുവിൽ കലാശിച്ചതും അത്തന്നെ. എനി, എല്ലാവരുടെയും ഭാണ്ഡങ്ങൾ അഴിച്ചു പരിശോധിക്കുവാനാണുള്ളത്.

فَبَدَأَ بِأَوْعِيَتِهِمْ قَبْلَ وِعَآءِ أَخِيهِ ثُمَّ ٱسْتَخْرَجَهَا مِن وِعَآءِ أَخِيهِ ۚ كَذَٰلِكَ كِدْنَا لِيُوسُفَ ۖ مَا كَانَ لِيَأْخُذَ أَخَاهُ فِى دِينِ ٱلْمَلِكِ إِلَّآ أَن يَشَآءَ ٱللَّهُ ۚ

**﴿76﴾ എന്നിട്ട്, അദ്ദേഹത്തിന്റെ സഹോദരന്റെ സഞ്ചിക്കുമുമ്പ് അവരുടെ സഞ്ചികളെക്കൊണ്ട് അദ്ദേഹം (പരിശോധന) തുടങ്ങി. പിന്നീട് (ഒടുക്കം) തന്റെ സഹോദരന്റെ സഞ്ചിയിൽ നിന്ന് അത് [പാനപാത്രം] അദ്ദേഹം പുറത്തെടുത്തു. അപ്രകാരം, യൂസുഫിന് വേണ്ടി നാം [അല്ലാഹു] തന്ത്രം പ്രയോഗിച്ചു (കൊടുത്തു). രാജാവിന്റെ മത (നിയമ) നടപടിപ്രകാരം അദ്ദേഹത്തിന് തന്റെ സഹോദരനെ**

**പിടി(ച്ചുവെ)ക്കുവാൻ നിവൃത്തിയുണ്ടായിരുന്നില്ല;- അല്ലാഹു ഉദ്ദേശിക്കുന്നതായാലല്ലാതെ.**

نَرْفَعُ دَرَجَٰتٍ مَّن نَّشَآءُ ۗ وَفَوْقَ كُلِّ ذِى عِلْمٍ عَلِيمٌ ﴿٧٦﴾

**നാം ഉദ്ദേശിക്കുന്നവരെ നാം പല പദവികൾ ഉയർത്തുന്നു. എല്ലാ അറിവുള്ളവന്റെയും മീതെ ഒരു അറിയുന്നവനുണ്ട്.**

---

﴾76﴿ فَبَدَأَ എന്നിട്ട് (അങ്ങനെ - എന്നാൽ) അദ്ദേഹം തുടങ്ങി, ആരംഭിച്ചു بِأَوْعِيَتِهِمْ അവരുടെ സഞ്ചി (ചരക്ക് - പാത്രം - പൊതി)കൾകൊണ്ട് قَبْلَ وِعَاءِ സഞ്ചിയുടെ മുമ്പ് أَخِيهِ തന്റെ സഹോദരന്റെ ثُمَّ പിന്നീട് اسْتَخْرَجَهَا അതിനെ അദ്ദേഹം പുറത്തെടുത്തു, പുറത്ത്കൊണ്ടുവന്നു مِن وِعَاءِ സഞ്ചിയിൽ നിന്ന് أَخِيهِ തന്റെ സഹോദരന്റെ كَذَٰلِكَ അപ്രകാരം كِدْنَا നാം തന്ത്രം പ്രയോഗിച്ചു لِيُوسُفَ യൂസുഫിന്‌വേണ്ടി مَا كَانَ ആകുകയില്ല (നിവൃത്തിയില്ല) لِيَأْخُذَ അദ്ദേഹം പിടിക്കുവാൻ, എടുക്കുവാൻ أَخَاهُ തന്റെ സഹോദരനെ فِي دِينِ മത(നിയമ)നടപടിയിൽ (നടപടി പ്രകാരം) الْمَلِكِ രാജാവിന്റെ إِلَّا أَن يَشَاءَ ഉദ്ദേശിക്കുന്നതായാലല്ലാതെ اللَّهُ അല്ലാഹു نَرْفَعُ നാം ഉയർത്തുന്നു دَرَجَاتٍ പല പദവി (പടി)കൾ مَن نَّشَاءُ നാം ഉദ്ദേശിക്കുന്നവരെ وَفَوْقَ മീതെയുണ്ട് كُلِّ ذِي عِلْمٍ എല്ലാ അറിവുള്ളവന്റെയും عَلِيمٌ ഒരു അറിയുന്നവൻ

---

എല്ലാ ജ്ഞാനികൾക്കും ഉപരിയായി സർവ്വജ്ഞനായ അല്ലാഹു ഉണ്ടെന്നും, അറിവുള്ള ഏതൊരുവനായാലും അവനെക്കാൾ അറിയുന്ന വെറൊരാൾ ഉണ്ടായിരിക്കുകയും ഒടുക്കം അത് അല്ലാഹുവിൽ ചെന്നവസാനിക്കുകയും ചെയ്യുമെന്നും - ഇങ്ങനെ രണ്ടു പ്രകാരത്തിൽ - ഈ ഒടുവിലത്തെ വാക്യത്തിന് സാരം കൽപിക്കപ്പെട്ടിട്ടുണ്ട്. രണ്ടിന്റെയും കലാശം ഒരേ തത്വത്തിലേക്ക് തന്നെ.

۞ قَالُوٓا۟ إِن يَسْرِقْ فَقَدْ سَرَقَ أَخٌ لَّهُۥ مِن قَبْلُ ۚ فَأَسَرَّهَا يُوسُفُ فِى نَفْسِهِۦ وَلَمْ يُبْدِهَا لَهُمْ ۚ

**﴾77﴿ അവർ [സഹോദരൻമാർ] പറഞ്ഞു: 'അവൻ മോഷ്ടിക്കുന്നെങ്കിൽ, മുമ്പ് അവന്റെ ഒരു സഹോദരനും മോഷ്ടിക്കുകയുണ്ടായിട്ടുണ്ട്' എന്നാൽ, യൂസുഫ് അത് തന്റെ മനസ്സിൽ രഹസ്യമാക്കിവെച്ചു; അതിനെ (ക്കുറിച്ച്) അവരോട് (ഒന്നും) വെളിവാക്കിയതുമില്ല.**

قَالَ أَنتُمْ شَرٌّ مَّكَانًا ۖ وَٱللَّهُ أَعْلَمُ

**അദ്ദേഹം (സ്വയം) പറഞ്ഞു: നിങ്ങൾ ഒരു മോശപ്പെട്ട സ്ഥാനക്കാരാകുന്നു. [നിങ്ങളുടെ**

بِمَا تَصِفُونَ ﴿٧٧﴾

നിലപാട് വളരെ മോശം!] അല്ലാഹു, നിങ്ങൾ (ഈ) വിശേഷിപ്പിക്കുന്നതിനെപ്പറ്റി നല്ല വണ്ണം അറിയുന്നവനാണ്.

---

﴾77﴿ قَالُوا അവർ പറഞ്ഞു إِن يَسْرِقْ അവൻ മോഷ്ടിക്കുന്നുവെങ്കിൽ فَقَدْ سَرَقَ മോഷ്ടിച്ചിട്ടുണ്ട് أَخٌ لَّهُ അവന്റെ ഒരു സഹോദരൻ مِن قَبْلُ മുമ്പ് فَأَسَرَّهَا അപ്പോൾ അതിനെ സ്വകാര്യമാക്കി (മറച്ചു)വെച്ചു يُوسُفُ യൂസുഫ് فِي نَفْسِهِ തന്റെ മനസ്സിൽ وَلَمْ يُبْدِهَا അതിനെ വെളിപ്പെടുത്തിയതുമില്ല لَهُمْ അവരോട് قَالَ അദ്ദേഹം പറഞ്ഞു أَنتُمْ നിങ്ങൾ شَرٌّ മോശ (ചീത്ത)പ്പെട്ടവരാണ് مَّكَانًا സ്ഥാനം, നിലപാട് وَاللَّهُ അല്ലാഹു أَعْلَمُ ഏറ്റം (നല്ലവണ്ണം) അറിയുന്നവനാണ് بِمَا تَصِفُونَ നിങ്ങൾ വിശേഷിപ്പി(വിവരി-വർണി)ക്കുന്നതിനെപ്പറ്റി

---

സഹോദരന്മാരുടെ സാമാനങ്ങൾ പരിശോധിക്കുന്ന കാര്യം യൂസുഫ് നബി (അ) തന്നെ നടത്തി. ആദ്യം തന്നെ ബിൻയാമീന്റെ സാമാനം പരിശോധിക്കുന്ന പക്ഷം അത് സംശയത്തിനിടയാകുമെന്നുവെച്ച് മറ്റുള്ളവരുടേതെല്ലാം ആദ്യം അഴിച്ചുപരിശോധിച്ചു; അവസാനം ബിൻയാമീന്റേതും. പാനപാത്രം അതിൽനിന്ന് കണ്ടെടുത്തതോടുകൂടി അവർക്ക് അപമാനവും കോപവും പിടിപെട്ടുവെന്ന് പറയേണ്ടതില്ലല്ലോ. അവൻ മോഷ്ടിച്ചിട്ടുണ്ടെങ്കിൽ അതിൽ ആശ്ചര്യപ്പെടുവാനില്ല; അവന്റെ ഉമ്മയിൽനിന്നുള്ള ഒരു സഹോദരൻ അവന്നുണ്ടായിരുന്നു. അവനും മുമ്പ് മോഷണം നടത്തുകയുണ്ടായിട്ടുണ്ട് എന്ന് പഞ്ഞു അവർ ബിൻയാമീനെ തരം താഴ്ത്തി. അവർ രണ്ടാളും അത്തരക്കാരാണെങ്കിലും ഞങ്ങൾ അങ്ങിനെയുള്ളവരല്ലെന്ന് അവർ ധ്വനിപ്പിച്ചു. ഒരു സഹോദരൻ എന്ന് പറഞ്ഞത് യൂസുഫ് നബി (അ) നെ ഉദ്ദേശിച്ചാണെന്ന് വ്യക്തമാണല്ലോ. താൻ യൂസുഫാണെന്ന് അവരെ അറിയിച്ചിട്ടില്ല; ആ സ്ഥിതിക്ക് ആ വിഷയത്തെപ്പറ്റി അദ്ദേഹം വിശേഷിച്ചൊന്നും മറുപടി പറഞ്ഞില്ല. അതിരിക്കട്ടെ, നിങ്ങളുടെ സ്ഥിതി വളരെ മോശംതന്നെ നിങ്ങൾ ആ പറഞ്ഞതിന്റെ യഥാർത്ഥാവസ്ഥ അല്ലാഹുവിനറിയാം എന്ന് സ്വയം പറഞ്ഞതേയുള്ളൂ.

ഇവൻ മോഷ്ടിച്ചെങ്കിൽ ഇവന്റെ ഒരു സഹോദരനും മുമ്പ് മോഷ്ടിച്ചിട്ടുണ്ട് എന്ന് പറഞ്ഞതിന്റെ അടിസ്ഥാനത്തിൽ, യൂസുഫ് നബി (അ) ന്റെ പേരിൽ ചുമത്തപ്പെട്ട ഒരു മോഷണക്കേസ്സ് കണ്ടുപിടിക്കുവാൻ പലരും ശ്രമിച്ചിട്ടുണ്ട്. അങ്ങനെ, അദ്ദേഹത്തിന്റെ കുട്ടിക്കാലത്ത് കുടുംബത്തിൽപെട്ട ആരുടെയോ ഒരു വിഗ്രഹം അവരറിയാതെ അദ്ദേഹം എടുത്തുകൊണ്ടുപോരുകയുണ്ടായിട്ടുണ്ടെന്നും മറ്റും ചിലർ പ്രസ്താവിച്ചു കാണുന്നു. വിശ്വസനീയമായ തെളിവുകളൊന്നും ഇല്ലാത്ത സ്ഥിതിക്ക് അത് സ്വീകരിക്കുവാൻ നിവൃത്തിയില്ല. ചില മഹാന്മാർ പറയുന്നതുപോലെ, അപമാനത്തിന് തെല്ലൊരു ആശ്വാസം കണ്ടെത്തുവാൻവേണ്ടി അവർ അത് വെറുതെയങ്ങ് പറഞ്ഞതായിരിക്കുവാൻ തികച്ചും സാദ്ധ്യതയുണ്ട്താനും. അതുവരെയുള്ള അവരുടെ ചരിത്രം പരിശോധിക്കുമ്പോൾ അതിൽ ഒരു അസാംഗത്യവും കാണുന്നില്ലതാനും.

ബിൻയാമീന്റെ സാമാനത്തിൽ പാനപാത്രം ഇടുവാൻ തോന്നിപ്പിച്ചത്, സഹോദരന്മാർ സംഗതി അറിയാത്ത വിധത്തിൽ അത് ബിൻയാമീന്റെ സാമാനങ്ങളിൽനിന്ന്

കണ്ടെടുക്കുവാൻ അവസരം ലഭിച്ചു, മോഷ്ടിച്ചവനെ നിങ്ങൾക്ക് വിട്ടുതരാമെന്ന് സഹോദരന്മാർ പറഞ്ഞത്, അങ്ങിനെ അവരുടെ വാക്കനുസരിച്ചുതന്നെ ബിൻയാമീനെ തന്റെകൂടെ നിറുത്തുവാൻ സാധിച്ചത്- ഇതെല്ലാം യൂസുഫ് നബി (അ)നു വേണ്ടി അല്ലാഹു നടത്തിയ ചില തന്ത്രങ്ങളാണെന്നും, അങ്ങിനെ ചെയ്തിട്ടില്ലായിരുന്നുവെങ്കിൽ, ആ നാട്ടിലെ രാജകീയ നിയമ നടപടിയനുസരിച്ചു അനുജനെ അവിടെ തടഞ്ഞുനിറുത്തുവാൻ അദ്ദേഹത്തിന് സാധിക്കുമായിരുന്നില്ലെന്നും, അതുകൊണ്ടാണ് അങ്ങിനെ ചെയ്തതെന്നും അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. (كَذَٰلِكَ كِدْنَا لِيُوسُفَ مَا كَانَ لِيَأْخُذَ أَخَاهُ...) വല്ല കാര്യവും സാധിപ്പിക്കുവാൻവേണ്ടി തുറന്നമാർഗത്തിലൂടെയല്ലാതെ കൗശലവും ഉപായവും പ്രയോഗിക്കുന്നതിനാണ് **كيد** (കൈദ്) എന്ന് പറയപ്പെടുന്നത്. ഇമാം റാഗിബ് (റ) പറയുന്നു: കൈദ് എന്നാൽ ഒരുതരം കൗശലപ്രയോഗമാണ്. അത് ആക്ഷേപാർഹവും പ്രശംസാർഹവുമായിരിക്കാറുണ്ട്. അധികവും ആക്ഷേപാർഹമായതിലാണ് അത് ഉപയോഗിക്കപ്പെടാറെങ്കിലും ശരി. **(*)** അപ്പോൾ തന്ത്രംപ്രയോഗിച്ചുവെന്ന് പറയുന്നിടത്തെല്ലാം അത് ആക്ഷേപാർഹമായ തന്ത്രമായിരിക്കുമെന്നോ, അക്രമമായിരിക്കുമെന്നോ കരുതിക്കൂടാത്തതാണ്. പ്രയോഗിച്ച സന്ദർഭവും രൂപവും നോക്കിയിട്ടുവേണം നല്ലതോ ചീത്തയോ എന്ന് വിലയിരുത്തുവാൻ. യൂസുഫ് നബി (അ) ന്റെ സഹോദരന്മാർ ഇക്കാലമത്രയും അദ്ദേഹത്തോടും ബിൻയാമീനോടും അനുവർത്തിച്ചുവന്ന നയങ്ങൾ മുമ്പിൽ വെച്ചുകൊണ്ട് നോക്കുമ്പോൾ അവരോട് അനുവർത്തിക്കപ്പെട്ട പ്രസ്തുത നയങ്ങൾ മുഴുവനും നീതീകരിക്കപ്പെടാവുന്നതേയുള്ളുവെന്നും, ഒന്നും തന്നെ വഞ്ചനയോ അക്രമമോ അല്ലെന്നും കാണാവുന്നതാണ്.

മുമ്പാരും പറഞ്ഞു കാണാത്ത പുത്തൻ അഭിപ്രായങ്ങൾ അവതരിപ്പിക്കുന്നതിൽ പ്രത്യേക താൽപര്യം കാണിക്കാറുള്ള ചിലർ ഇവിടെ പ്രസ്താവിച്ചു കാണുന്ന ചില വാക്യങ്ങൾ വായിക്കുമ്പോൾ അത്ഭുതവും അനുകമ്പയും തോന്നിപ്പോകുന്നു. അവർ പറയുകയാണ്: ഒരു സമ്മാനവും സ്മാരകവുമായി മറ്റുള്ളവർ അറിയാതെ, ആ കോപ്പ യൂസുഫ് നബി (അ) സഹോദരന്റെ ചാക്കിലിട്ടു. കൊട്ടാരജോലിക്കാർ കുറെ കഴിഞ്ഞപ്പോൾ കോപ്പ കാണുന്നില്ല. ഒടുവിൽ ഇവരെ പിടികൂടി. കിട്ടിയപ്പോൾ മറ്റു സഹോദരന്മാരെ ഓർത്തു യൂസുഫ് നബി (അ)നു കള്ളി പറയുവാൻ നിവൃത്തിയുമില്ല. അദ്ദേഹം വിഷമിച്ചു. പക്ഷേ, പ്രതീക്ഷിക്കാത്ത ഒരു നേട്ടമുണ്ടായി. സഹോദരനെ തനിക്ക് വിട്ടുകിട്ടി. ഇതാണ് യൂസുഫിനുവേണ്ടി നാം ഗൂഢതന്ത്രം പ്രയോഗിച്ചു എന്ന് അല്ലാഹു പറഞ്ഞത്. അല്ലാതെ യൂസുഫ് നബി (അ) വഞ്ചനാരൂപത്തിൽ കോപ്പ ചാക്കിലിടുക, എന്നിട്ട് നിങ്ങൾ കള്ളന്മാരാണെന്ന് പറയുക, ഒടുക്കം അദ്ദേഹം ചെയ്ത കുറ്റത്തിന് അവരെ ശിക്ഷിക്കുക ഇതൊന്നും ഒരു നബിയുടെ പക്കൽനിന്നും സാദ്ധ്യമല്ല. ഇതാണവരുടെ വാക്ക്.

അല്ലാഹു പറഞ്ഞ വാക്യങ്ങളുടെ നേർക്കുനേരെയുള്ള താൽപര്യങ്ങൾക്കും, ക്വുർആൻ വ്യാഖ്യാതാക്കളുടെ പ്രസ്താവനകൾക്കും വിരുദ്ധമായി ഇങ്ങിനെയൊരു പുതിയ അഭിപ്രായ പ്രകടനത്തിന് ഇവരെ പ്രേരിപ്പിച്ചത് രണ്ട് കാര്യങ്ങളാണെന്ന് ആ പ്രസ്താവനയിൽനിന്ന് വ്യക്തമാണ്.

(1) യൂസുഫ് നബി (അ) വഞ്ചനാപരമായ ചില ഗൂഢതന്ത്രങ്ങൾ

---

**(*) نص عبارته : الكيد ضرب من الاحتيال وقد يكون مذموما وممدوحا وان كان يستعمل فى المذموم اكثر هـ ـ المفردات**

പ്രവർത്തിച്ചിട്ടുണ്ടെന്നാണ് പൊതുവെ ജനങ്ങൾ ധരിച്ചുവശായിട്ടുള്ളതെന്ന് ഇവർ കരുതി. അതുകൊണ്ട് ആ ധാരണ നീക്കം ചെയ്യുക.

(2) യൂസുഫ് നബി (അ)യുടെ പ്രവാചകത്വ പദവിക്ക് യോജിക്കുന്നതെന്ന് ഇവർക്ക് തോന്നിയ രൂപത്തിലുള്ള ഒരു പുതിയ വ്യാഖ്യാനം അവതരിപ്പിക്കുവാനുള്ള മോഹം. ഈ രണ്ട് വിഷയത്തിലും ഇവർ പരാജയപ്പെടുകയാണ് വാസ്തവത്തിൽ ഉണ്ടായതെന്ന് താഴെ കാണുന്ന വസ്തുതകളിൽനിന്ന് മനസ്സിലാക്കാവുന്നതാണ്:-

(1) ബിൻയാമീന് ഒരു സമ്മാനവും സ്മാരകവുമായിട്ടാണ് ആ പാത്രം ആരും അറിയാതെ അദ്ദേഹത്തിന്റെ ചാക്കിൽ യൂസുഫ് നബി (അ) ഇട്ടതെന്നാണല്ലോ ഇവർ പറയുന്നത്- അതൊരു സമ്മാനമോ സ്മാരകമോ ആയിരുന്നുവെന്ന് ഇവർ സ്വയം സങ്കൽപിച്ചുണ്ടാക്കിയെന്നല്ലാതെ അത് ശരിവെക്കുന്ന നേരിയ ഒരു സൂചനപോലും ക്വുർആനിലോ മറ്റോ ഇല്ല. ഉണ്ടെങ്കിൽ ഇവരത് പൊക്കിക്കാട്ടുകയും ചെയ്യുമായിരുന്നു. നേരെമറിച്ച് ബിൻയാമീനെ സഹോദരന്മാർ സ്വയം ഇവിടെ വിട്ടുപോകുവാൻ കാരണമാക്കുന്ന ഒരു സൂത്രമായിരുന്നു അതെന്ന് നിഷ്പക്ഷമായി ക്വുർആന്റെ പ്രസ്താവനകൾ പരിശോധിക്കുന്ന ഏതൊരാൾക്കും മനസ്സിലാകുകയും ചെയ്യാം. രാജാവിന്റെ പാത്രമായിരുന്നു അതെന്ന് അല്ലാഹു പറയുന്നു. എന്നിരിക്കെ, രാജാവിന്റെ സമ്മതം വാങ്ങാതെ അത് അനുജന് യൂസുഫ് നബി (അ) എങ്ങിനെ സമ്മാനമായി കൊടുക്കും? സമ്മതം വാങ്ങിയിരുന്നുവെന്ന് വെക്കുക. എന്നാലും ഒരു സമ്മാനം- അല്ലെങ്കിൽ ഒരു സ്മാരകം- എന്ന നിലക്കാണ് അദ്ദേഹം ആ പാത്രം ചാക്കിൽവെച്ചതെങ്കിൽ, ചുരുങ്ങിയപക്ഷം ആ വിവരം ബിൻയാമീനെയെങ്കിലും അറിയിക്കേണ്ടതായിരുന്നു. അതദ്ദേഹം ചെയ്തില്ല. ആരും അറിയാതെ ചാക്കിൽ നിക്ഷേപിച്ചുവെന്നിരിക്കട്ടെ, കൊട്ടാര ജോലിക്കാർ തന്റെ സഹോദരന്മാരെ മോഷ്ടാക്കളാണെന്ന് ആക്ഷേപിച്ചപ്പോഴെങ്കിലും അതിനെപ്പറ്റി അവരെ ആക്ഷേപിക്കുവാനില്ലെന്നും അത് അവരിൽ ഒരാൾക്ക് സമ്മാനമായി കൊടുത്തതാണെന്നും അദ്ദേഹം പറയേണ്ടതല്ലേ? കാരണവശാൽ അതും പറഞ്ഞില്ലെന്നുവെക്കുക. എന്നാൽ, അത് കണ്ടുകിട്ടിയപ്പോഴെങ്കിലും യഥാർത്ഥം വെളിവാക്കേണ്ടതല്ലേ?

(2) അനുജനെ വിട്ടുകിട്ടുവാനുള്ള ഒരു സൂത്രമായിട്ടാണ് പാത്രം അനുജന്റെ സാമാനത്തിൽ ആരും അറിയാതെ അദ്ദേഹം വെച്ചതെങ്കിൽ അതൊരു വഞ്ചനയാണെന്നും അത് യൂസുഫ് നബി (അ) യിൽ നിന്നും ഉണ്ടാകാവതല്ലെ ന്നുമാണല്ലോ ഇവരുടെ വാദം. ഇതൊരു വഞ്ചനയാണെങ്കിൽ, അതുവരെയും താൻ യൂസുഫാണെന്ന് പറയുവാൻ മടിച്ചതും ബിൻയാമീനോട് മാത്രം സ്വകാര്യമായി അത് പറഞ്ഞതും, അനുജന്റെ സാമാനത്തിൽ നിന്നും പാത്രം കിട്ടിയപ്പോൾ അത് ഞാൻ അതിൽ വെച്ചതാണെന്ന് വ്യക്തമാക്കാതിരുന്നതും, ബിൻയാമീൻ അതെടുത്തു കൊണ്ടുപോയതാണെന്നുള്ള പേരിൽ ബിൻയാമീനെ അവിടെ പിടിച്ചുവെച്ചതും, കൊട്ടാരജോലിക്കാരോടുപോലും കള്ളി പറയാതിരുന്നതുമൊക്കെ വഞ്ചനകളായി എന്തുകൊണ്ടിവർ എണ്ണിയില്ല? ഇവർ പറയുംപോലെ, ആരും അറിയാതെ പാത്രം താനാണ് ബിൻയാമീന്റെ സാമാനത്തിൽ വെച്ചതെന്നറിയാവുന്ന അദ്ദേഹം ആദ്യമേ ബിൻയാമീന്റെ സാമാനം പരിശോധിക്കാതെ മറ്റു സഹോദരന്മാരുടെ സാമാനങ്ങൾ ആദ്യമായി പരിശോധിച്ചത് ഇവരുടെ ദൃഷ്ടിയിൽ എന്തുകൊണ്ട് വഞ്ചനയായില്ല? മാത്രമല്ല, അവൻ മോഷ്ടിക്കുന്നുവെങ്കിൽ അവന്റെ ഒരു സഹോദരനും മോഷ്ടിച്ചിട്ടുണ്ട്

(إِن يَسْرِقْ فَقَدْ سَرَقَ....) എന്ന് സഹോദരന്മാർ പറഞ്ഞ വാക്ക് അദ്ദേഹം സമ്മതിച്ചു വാസ്തവമാക്കിയെന്നും വരുന്നു. കാരണം, രാജാവിന്റെ പാനപാത്രമാണല്ലോ ആരും അറിയാതെ അദ്ദേഹം അനുജന് സമ്മാനം നൽകുന്നതും അവന്റെ ചാക്കിലിട്ടതും. ദുർവ്യാഖ്യാനത്തിനും വേണ്ടേ ഒരതിര്?!

(3) പക്ഷേ, യൂസുഫ് നബി (അ) പ്രതീക്ഷിക്കാത്ത ഒരു നേട്ടം അദ്ദേഹത്തിനുണ്ടായി, സഹോദരനെ തനിക്ക് വിട്ടുകിട്ടി എന്നാണല്ലോ ഇവർ പറയുന്നത്. ഇത് അല്ലാഹു പറഞ്ഞതിന് നേരെ വിരുദ്ധമാണെന്നുള്ളതിൽ സംശയമില്ല. ആദ്യം സഹോദരന്മാരുടെ സഞ്ചികൾ പരിശോധിക്കുവാൻ അദ്ദേഹം തുടങ്ങിയെന്നും, പിന്നീട് പാത്രം സഹോദരന്റെ (ബിൻയാമീന്റെ) സഞ്ചിയിൽനിന്ന് പുറത്തെടുത്തുവെന്നും പറഞ്ഞതിനെ ത്തുടർന്നുഅപ്രകാരം യൂസുഫിനുവേണ്ടി നാം തന്ത്രം പ്രയോഗിച്ചുവെന്നും രാജാവിന്റെ നിയമനടപടി പ്രകാരം അദ്ദേഹത്തിന് തന്റെ സഹോദരനെ പിടിച്ചുവെക്കുവാൻ നിവൃത്തിയുണ്ടായിരുന്നില്ല എന്നും 76-ാം വചനത്തിൽ പറഞ്ഞു. താഴെ കാണുന്നത് പോലെ അവന്നൊരു വൃദ്ധനായ പിതാവുണ്ട്, അതുകൊണ്ട് അവന് പകരം ഞങ്ങളിൽ ഒരാളെ അവന്റെ സ്ഥാനത്ത് പിടിച്ചുവെക്കണം എന്ന് സഹോദരന്മാർ അപേക്ഷിച്ചപ്പോൾ, ഞങ്ങളുടെ ഉപകരണം ആരുടെ അടുക്കൽ ഞങ്ങൾ കണ്ടെത്തിയോ അവനെയല്ലാതെ പിടിച്ചുവെക്കുവാൻ പാടില്ലെന്നും, പിടിച്ചുവെക്കുന്ന പക്ഷം ഞങ്ങൾ അക്രമികളായിരിക്കുമെന്നുമാണ് യൂസുഫ് നബി (അ) പറഞ്ഞതെന്ന് അടുത്ത വചനത്തിലും പറയുന്നു. അടുത്ത വചനം മുതൽ 82 വരെയുള്ള വചനങ്ങൾ ഒന്ന് വായിച്ചു നോക്കുക. സഹോദരന്മാർ എത്ര മനോവേദനയോടെയാണ് അനുജനെ അവിടെ വിട്ടുപോകുന്നതെന്ന് അതിൽ നിന്ന് ആർക്കും വ്യക്തമാകും. ഇതെല്ലാമായിട്ടും അനുജനെ വിട്ടുകിട്ടുവാൻ അദ്ദേഹം ഉദ്ദേശിച്ചിരുന്നില്ലെന്നും, പ്രതീക്ഷിക്കാതെ കിട്ടിയ നേട്ടമാണെന്നും ഇവർക്കല്ലാതെ പറയുവാൻ കഴിയുമോ? മനസ്സാക്ഷിയുള്ളവർ ചിന്തിച്ചുനോക്കുക!

كَيْد (കൈദ്) എന്ന വാക്കിന് അർത്ഥം കൽപിച്ചതിൽ വന്ന അബദ്ധത്തിന് പുറമെ, വിഷയത്തിന്റെ മുഴുവൻ വശവും ആലോചിക്കാതെ ഒരു വശം മാത്രം ചിന്തിച്ചതിൽ നിന്നും, പ്രവാചകന്മാരുടെ സ്ഥാനം തങ്ങളെപ്പോലെ മറ്റുള്ളവരാരും മനസ്സിലാക്കിയിട്ടില്ലെന്ന ഭാവത്തിൽനിന്നും പുത്തൻ അഭിപ്രായങ്ങൾ ഇറക്കുമതി ചെയ്യുവാനുള്ള വാഞ്ഛയിൽ നിന്നും കൂടി ഉരുത്തിരിഞ്ഞതാണ് വാസ്തവത്തിൽ ഈ അഭിപ്രായം. പക്ഷേ, വെളുക്കാൻ തേച്ചത് പാണ്ടായിട്ടാണ് ഭവിച്ചത്. നന്മയെന്ന് തോന്നിയ ഒരു കാര്യത്തിനുവേണ്ടി ഒന്നിലധികം തിന്മകൾ വരുത്തിവെക്കുകയാണ് അവസാനം ഉണ്ടായത്. കാര്യങ്ങളെ വസ്തുനിഷ്ഠമായും, സത്യത്തെ സത്യമായും അസത്യത്തെ അസത്യമായും മനസ്സിലാക്കുവാൻ അല്ലാഹു നമുക്കെല്ലാം തൗഫീക് നൽകട്ടെ. آميــن

قَالُوا۟ يَـٰٓأَيُّهَا ٱلْعَزِيزُ إِنَّ لَهُۥٓ أَبًا شَيْخًا كَبِيرًا فَخُذْ أَحَدَنَا مَكَانَهُۥٓ ۖ إِنَّا نَرَىٰكَ مِنَ ٱلْمُحْسِنِينَ ﴿٧٨﴾

**﴾78﴿ അവർ [സഹോദരന്മാർ] പറഞ്ഞു: ഹേ, അസീസേ! അവന് വലിയ വൃദ്ധനായ ഒരു പിതാവുണ്ട്; ആകയാൽ, ഞങ്ങളിൽ ഒരാളെ അവന്റെ സ്ഥാനത്ത് പിടി(ച്ചുവെ)**

ച്ചാലും! നിശ്ചയമായും, അങ്ങയെ സൽഗുണവാൻമാരിൽ പെട്ടവനായി ഞങ്ങൾ കാണുന്നു.

قَالَ مَعَاذَ ٱللَّهِ أَن نَّأْخُذَ إِلَّا مَن وَجَدْنَا مَتَـٰعَنَا عِندَهُۥٓ إِنَّآ إِذًا لَّظَـٰلِمُونَ ﴿٧٩﴾

《79》 അദ്ദേഹം പറഞ്ഞു: ഞങ്ങളുടെ ഉപകരണം ആരുടെ അടുക്കൽ ഞങ്ങൾ കണ്ടെത്തിയോ അവനെയല്ലാതെ പിടി(ച്ചു വെ)ക്കുന്നതിനെക്കുറിച്ച് അല്ലാഹുവിൽ ശരണം (തേടുന്നു)! അപ്പോൾ, [അങ്ങനെ ചെയ്താൽ] നിശ്ചയമായും ഞങ്ങൾ അക്രമികൾതന്നെയായിരിക്കും.

---

《78》 قَالُوا അവർ പറഞ്ഞു يَاأَيُّهَا الْعَزِيزُ ഹേ, അസീസേ إِنَّ لَهُ നിശ്ചയമായും അവന്നുണ്ട് أَبًا ഒരു പിതാവ്, ബാപ്പ شَيْخًا വൃദ്ധനായ, വയോധികനായ كَبِيرًا വലിയ فَخُذْ അതിനാൽ അങ്ങ് സ്വീകരിക്കണം, പിടിക്കുക أَحَدَنَا ഞങ്ങളിൽ ഒരാളെ مَكَانَهُ അവന്റെ സ്ഥാനത്ത് إِنَّا نَرَاكَ നിശ്ചയമായും ഞങ്ങൾ താങ്കളെ കാണുന്നു مِنَ الْمُحْسِنِينَ നന്മ ചെയ്യുന്നവരിൽ (സൽഗുണവാൻമാരിൽ) പെട്ട(വനായി) 《79》 قَالَ അദ്ദേഹം പറഞ്ഞു مَعَاذَ اللَّهِ അല്ലാഹുവിൽ ശരണം (അല്ലാഹുവിന്റെ കാവൽ) أَنْ نَأْخُذَ ഞങ്ങൾ പിടിക്കുന്ന (എടുക്കുന്ന) തിനെക്കുറിച്ചു إِلَّا مَنْ യാതൊരുവനെയല്ലാതെ وَجَدْنَا ഞങ്ങൾ കണ്ടെത്തി مَتَاعَنَا ഞങ്ങളുടെ ഉപകരണം (സാധനം) عِنْدَهُ അവന്റെ അടുക്കൽ إِنَّا إِذًا അപ്പോൾ നിശ്ചയമായും ഞങ്ങൾ لَظَالِمُونَ അക്രമികൾ തന്നെ

---

ആരുടെ സാമാനത്തിൽ നിന്നാണ് പാത്രം കണ്ടുകിട്ടുന്നതെങ്കിൽ അയാളെ വിട്ടുതരാമെന്ന് അവർ ആദ്യം പറഞ്ഞുവെങ്കിലും ബിൻയാമീനെയാണ് വിട്ടുകൊടുക്കേണ്ടതെന്ന് വന്നപ്പോൾ അവർ ധർമസങ്കടത്തിലായി. അവനെ കൂടാതെ പിതാവിന്റെ അടുക്കൽ ചെന്നാലുള്ള കഥ അവർ ഓർത്തു. അതുകൊണ്ട് അവന് വളരെ വൃദ്ധനായ ഒരു പിതാവുണ്ടെന്നും, അവനെക്കൂടാതെ മടങ്ങിച്ചെന്നാൽ അദ്ദേഹം വലിയ സങ്കടത്തിൽ അകപ്പെടുമെന്നും, അതിനാൽ ഞങ്ങളിൽ ആരെയെങ്കിലും പകരം സ്വീകരിച്ചിട്ടെങ്കിലും അവനെ വിട്ടുതരണമെന്നും അവർ യൂസുഫ് നബി (അ) നോട് വിനയപൂർവ്വം അപേക്ഷിച്ചു. അങ്ങനെ ചെയ്യുന്നത് അനീതിയാണെന്നും, അത് ഞങ്ങൾ ചെയ്യുകയില്ലെന്നും യൂസുഫ് നബി (അ) പറഞ്ഞു. പാനപാത്രം കിട്ടിയശേഷമുള്ള ഈ രംഗം ബൈബ്ൾ ഇങ്ങിനെ ഉദ്ധരിക്കുന്നു: യെഹൂദയും, സഹോദരന്മാരും യൂസുഫിന്റെ വീട്ടിൽ ചെന്നു. അവർ സാഷ്ടാംഗം വീണു. അവരോടു: നിങ്ങൾ ഈ ചെയ്തതെന്ത്?.... അതിന്നു യെഹൂദാ: ഞങ്ങൾ എന്തു പറയേണ്ടു? എന്തു ബോധിപ്പിക്കേണ്ടു?..... ഇതാ, ഞങ്ങൾ യജമാനന്നു അടിമകൾ. ഞങ്ങളും ആരുടെ കയ്യിൽ പാത്രം കണ്ടുവോ അവനും തന്നെ. അതിന്നു അവൻ (യൂസുഫ്): അങ്ങിനെ ഞാൻ ചെയ്യുകയില്ല. ആരുടെ പക്കൽ പാത്രം കണ്ടുവോ അവൻതന്നെ എനിക്കു അടിമയായിരിക്കും. എന്നു പറഞ്ഞു. (ഉൽപ: അ: 44 ൽ 14-17)

العَزِيز (അസീസ്) എന്ന വാക്കിന്റെ അർത്ഥവും, ഉന്നതസ്ഥാനത്തിരിക്കുന്നവരെ സംബോധനം ചെയ്യുവാൻ ഉപയോഗിക്കുന്ന ഒരു വാക്കാണതെന്നും 30-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ മുമ്പ് വിവരിച്ചിട്ടുണ്ട്.

## വിഭാഗം - 10

فَلَمَّا ٱسْتَيْـَٔسُوا۟ مِنْهُ خَلَصُوا۟ نَجِيًّا ۖ قَالَ كَبِيرُهُمْ أَلَمْ تَعْلَمُوٓا۟ أَنَّ أَبَاكُمْ قَدْ أَخَذَ عَلَيْكُم مَّوْثِقًا مِّنَ ٱللَّهِ وَمِن قَبْلُ مَا فَرَّطتُمْ فِى يُوسُفَ ۖ فَلَنْ أَبْرَحَ ٱلْأَرْضَ حَتَّىٰ يَأْذَنَ لِىٓ أَبِىٓ أَوْ يَحْكُمَ ٱللَّهُ لِى ۖ وَهُوَ خَيْرُ ٱلْحَٰكِمِينَ ﴿٨٠﴾

﴾80﴿ അങ്ങനെ, അവനെക്കുറിച്ച് അവർ നിരാശയടഞ്ഞപ്പോൾ, അവർ സ്വകാര്യം പറയുന്നവരായി തനിച്ചു പോയി. അവരിൽ വലിയവൻ പറഞ്ഞു: നിങ്ങൾക്കറിഞ്ഞുകൂടേ, നിങ്ങളുടെ പിതാവ് നിങ്ങളോട് അല്ലാഹുവിങ്കൽനിന്നും ഒരുറപ്പു വാങ്ങീട്ടുണ്ടെന്ന്?! മുമ്പ് യൂസുഫി(ന്റെ വിഷയത്തി)ൽ നിങ്ങൾ വീഴ്ച ചെയ്തിട്ടുള്ളതും (അറിഞ്ഞുകൂടേ)?! എന്നാൽ, എന്റെ പിതാവ് എനിക്ക് അനുവാദം നൽകുകയോ, അല്ലാഹു എനിക്ക് (വല്ല പരിഹാരവും) വിധിച്ചുതരുകയോ ചെയ്യുന്നത് വരേക്കും ഞാൻ (ഈ) ഭൂമി വിട്ടുപോരുന്നതേയല്ല. അവൻ വിധികർത്താക്കളിൽ ഏറ്റം ഉത്തമനാണ്താനും.

ٱرْجِعُوٓا۟ إِلَىٰٓ أَبِيكُمْ فَقُولُوا۟ يَـٰٓأَبَانَآ إِنَّ ٱبْنَكَ سَرَقَ وَمَا شَهِدْنَآ إِلَّا بِمَا عَلِمْنَا وَمَا كُنَّا لِلْغَيْبِ حَـٰفِظِينَ ﴿٨١﴾

﴾81﴿ നിങ്ങൾ നിങ്ങളുടെ പിതാവിങ്കലേക്ക് മടങ്ങിച്ചെല്ലുവിൻ; എന്നിട്ട് (അദ്ദേഹത്തോട്) പറയുവിൻ: ഞങ്ങളുടെ പിതാവേ, നിങ്ങളുടെ മകൻ മോഷ്ടിച്ചു. ഞങ്ങൾ അറിഞ്ഞതിനനുസരിച്ചല്ലാതെ ഞങ്ങൾ സാക്ഷ്യം പറഞ്ഞതുമില്ല. ഞങ്ങൾ അദൃശ്യകാര്യത്തെ അറിഞ്ഞവരല്ലതാനും.

وَسْـَٔلِ ٱلْقَرْيَةَ ٱلَّتِى كُنَّا فِيهَا وَٱلْعِيرَ ٱلَّتِىٓ أَقْبَلْنَا فِيهَا ۖ وَإِنَّا

﴾82﴿ ഞങ്ങൾ ആയിരുന്ന [പോയിരുന്ന] തായ രാജ്യത്തോടും [രാജ്യക്കാരോടും] ഞങ്ങൾ (അവിടെനിന്ന്) മുന്നിട്ടു വന്നതായ വാഹനസംഘത്തോടും നിങ്ങൾ

لَصَٰدِقُونَ ﴿٨٢﴾

ചോദി(ച്ചു നോ)ക്കുകയും ചെയ്യുക. ഞങ്ങൾ സത്യം പറയുന്നവർ തന്നെയാണ്.

---

﴾80﴿ فَلَمَّا اسْتَيْأَسُوا അങ്ങനെ അവർ നിരാശ അടഞ്ഞ (ആശ നഷ്ടപ്പെട്ട)പ്പോൾ مِنْهُ അവനെക്കുറിച്ച് خَلَصُوا അവർ തനിച്ചുപോയി, ഒഴിഞ്ഞുനിന്നു نَجِيًّا സ്വകാര്യം പറയുന്നവരായി قَالَ പറഞ്ഞു كَبِيرُهُمْ അവരിൽ വലിയവൻ أَلَمْ تَعْلَمُوا നിങ്ങൾക്കറിഞ്ഞുകൂടേ أَنَّ أَبَاكُمْ ഞങ്ങളുടെ പിതാവ് എന്ന് قَدْ أَخَذَ വാങ്ങിയിട്ടുണ്ട് (എന്ന്) عَلَيْكُمْ നിങ്ങളോട്, നിങ്ങൾക്കെതിരിൽ مَوْثِقًا ഒരു ഉറപ്പ് مِنَ اللَّهِ അല്ലാഹുവിങ്കൽ നിന്ന് وَمِنْ قَبْلُ മുമ്പും مَا فَرَّطْتُمْ നിങ്ങൾ വീഴ്ച വരുത്തിയത് فِي يُوسُفَ യൂസുഫിനെപ്പറ്റി, യൂസുഫിന്റെ കാര്യത്തിൽ فَلَنْ أَبْرَحَ എന്നാൽ (അതിനാൽ) ഞാൻ വിടുകയേ ഇല്ല الْأَرْضَ (ഈ) ഭൂമി, നാട് حَتَّىٰ يَأْذَنَ അനുവാദം തരുന്നത് വരെ لِي أَبِي എനിക്ക് എന്റെ ബാപ്പ أَوْ يَحْكُمَ അല്ലെങ്കിൽ വിധിച്ചു തരുന്നത് اللَّهُ لِي അല്ലാഹു എനിക്ക് وَهُوَ അവനാകട്ടെ خَيْرُ ഉത്തമനാണ്, ഏറ്റം നല്ലവനാണ് الْحَاكِمِينَ വിധികർത്താക്കളിൽ ﴾81﴿ ارْجِعُوا നിങ്ങൾ മടങ്ങുവിൻ إِلَىٰ أَبِيكُمْ നിങ്ങളുടെ പിതാവിങ്കലേക്ക് فَقُولُوا എന്നിട്ട് പറയുവിൻ يَا أَبَانَا ഞങ്ങളുടെ പാതാവേ إِنَّ ابْنَكَ നിശ്ചയമായും നിങ്ങളുടെ മകൻ سَرَقَ മോഷ്ടിച്ചു, കട്ടു وَمَا شَهِدْنَا ഞങ്ങൾ സാക്ഷ്യം പറഞ്ഞതുമില്ല إِلَّا بِمَا യാതൊന്നനുസരിച്ചല്ലാതെ عَلِمْنَا ഞങ്ങൾ അറിഞ്ഞു وَمَا كُنَّا ഞങ്ങളായിട്ടുമില്ല, അല്ലതാനും لِلْغَيْبِ ആദൃശ്യകാര്യത്തെ, മറഞ്ഞകാര്യത്തെ حَافِظِينَ പഠിച്ചവർ, അറിഞ്ഞവർ, സൂക്ഷിക്കുന്നവർ. ﴾82﴿ وَاسْأَلِ ചോദിക്കുകയും ചെയ്യുക الْقَرْيَةَ الَّتِي യാതൊരു രാജ്യത്തോട് كُنَّا ഞങ്ങളായിരുന്നു فِيهَا അതിൽ وَالْعِيرَ الَّتِي യാതൊരു വാഹന സംഘത്തോടും أَقْبَلْنَا فِيهَا അതിലായി ഞങ്ങൾ മുന്നിട്ടു വന്നിരിക്കുന്നു وَإِنَّا നിശ്ചയമായും ഞങ്ങൾ لَصَادِقُونَ സത്യം പറയുന്നവർ തന്നെ.

---

ബിൻയാമീനെ ഒഴിവാക്കിക്കിട്ടുവാനുള്ള അപേക്ഷയും ശ്രമവും ഫലിക്കാതായപ്പോൾ സഹോദരന്മാർ നിരാശരായി. എനി എന്തുവേണമെന്ന് അവർ സ്വകാര്യമായി കൂടി യാലോചന നടത്തി. അവരിൽ മൂത്ത ആൾ- ഇത് റൂബീനാണെന്ന് പറയപ്പെടുന്നു- ബിൻയാമീൻ കൂടിയില്ലാതെ താൻ പിതാവിന്റെ അടുക്കലേക്ക് വരികയില്ലെന്നും, പിതാവിന്റെ പ്രത്യേക സമ്മതം ലഭിക്കുകയോ ഈ വിഷയത്തിൽ അല്ലാഹു വല്ല പ്രത്യേക പരിഹാരം ഉണ്ടാക്കിത്തരുകയോ ചെയ്യാതെ ഞാൻ സ്ഥലം വിടുകയില്ലെന്നും തീർത്തു പറഞ്ഞു. എനി ചെയ്യുവാനുള്ളത് ഇതാണ്: നിങ്ങൾ പിതാവിന്റെ അടുക്കലേക്ക് തിരിച്ചു പോകുക. എന്നിട്ട് ഉണ്ടായ സംഭവങ്ങൾ വിവരിച്ചു കൊടുക്കുക. ബിൻയാമീൻ മോഷ്ടിച്ചു, ഞങ്ങൾ കണ്ടറിഞ്ഞതാണത്. അതിനപ്പുറം ഞങ്ങളൊന്നും തെളിവ് നൽകുവാൻ തുനിഞ്ഞില്ല. യഥാർത്ഥം അല്ലാഹുവിനറിയാം, മറഞ്ഞകാര്യം ഞങ്ങൾക്കറിയുകയില്ല ല്ലോ. ഇതാണ് വാസ്തവത്തിലുണ്ടായത്. അങ്ങനെ, അസീസും കൂട്ടരും ബിൻയാമീനെ അവിടെ പിടിച്ചുവെച്ചു കളഞ്ഞു. വേണമെങ്കിൽ ആ നാട്ടുകാരോടും, ഞങ്ങളുടെ യാത്രാ

സംഘത്തിലുണ്ടായിരുന്ന ആളുകളോടും നിങ്ങൾ അന്വേഷിച്ചു നോക്കുവിൻ. അവർക്കെല്ലാം അറിയാവുന്ന വസ്തുതയാണിത്. എന്നൊക്കെ പിതാവിനോട് പറയുക. അല്ലാതെന്തു ചെയ്യും?

അങ്ങനെ, അവസാനം ബാക്കിയുള്ള ഒമ്പത് പേരും കൂടി പിതാവിങ്കൽ മടങ്ങിച്ചെന്നു അപ്രകാരമെല്ലാം പറഞ്ഞുനോക്കി. പക്ഷേ, പിതാവിനുണ്ടോ അത് അപ്പടി വിശ്വസിക്കുവാൻ കഴിയുന്നു? അവർ യൂസുഫ് നബി (അ) നോട് അനുവർത്തിച്ച ചെയ്തിളൊക്കെ അദ്ദേഹത്തിന് എങ്ങിനെ മറക്കുവാൻ കഴിയും? യഥാർത്ഥം എന്താണെന്ന് അറിയുകയില്ലെങ്കിലും എന്തോ ചിലതൊക്കെ സംഭവിച്ചിട്ടുണ്ടെന്ന് അദ്ദേഹം മനസ്സിലാക്കി. അദ്ദേഹം നിരാശപ്പെട്ടില്ല.

قَالَ بَلْ سَوَّلَتْ لَكُمْ أَنفُسُكُمْ أَمْرًا ۖ فَصَبْرٌ جَمِيلٌ ۖ عَسَى ٱللَّهُ أَن يَأْتِيَنِى بِهِمْ جَمِيعًا ۚ إِنَّهُۥ هُوَ ٱلْعَلِيمُ ٱلْحَكِيمُ ﴿٨٣﴾

**﴾83﴿ അദ്ദേഹം [പിതാവ്] പറഞ്ഞു: (അതൊന്നുമല്ല) പക്ഷേ, നിങ്ങൾക്ക് നിങ്ങളുടെ മനസ്സുകൾ (എന്തോ) ഒരു കാര്യം ഭംഗിയാക്കിക്കാട്ടിയിരിക്കുന്നു. [അത് നിങ്ങൾ ചെയ്തിരിക്കാം] ഇനി, ഭംഗിയായ ക്ഷമ! [അതേ മാർഗമുള്ളൂ] അവരെ എല്ലാവരെയും (തന്നെ) അല്ലാഹു എനിക്ക് കൊണ്ടുവന്നു തന്നേക്കാവുന്നതാണ്. നിശ്ചയമായും, അവൻ തന്നെയാണ് സർവ്വജ്ഞനും, അഗാധജ്ഞനുമായുള്ളവൻ.**

وَتَوَلَّىٰ عَنْهُمْ وَقَالَ يَٰٓأَسَفَىٰ عَلَىٰ يُوسُفَ وَٱبْيَضَّتْ عَيْنَاهُ مِنَ ٱلْحُزْنِ فَهُوَ كَظِيمٌ ﴿٨٤﴾

**﴾84﴿ അദ്ദേഹം അവരിൽനിന്നും വിട്ടുമാറുകയും, യൂസുഫിന്റെ പേരിലുള്ള എന്റെ സങ്കടമേ! എന്ന് പറയുകയും ചെയ്തു. വ്യസനംനിമിത്തം അദ്ദേഹത്തിന്റെ രണ്ട് കണ്ണുകൾ വെളുക്കുകയും ചെയ്തു. അങ്ങനെ, അദ്ദേഹം (വ്യസനവും കോപവും മനസ്സിൽ) ഒതുക്കിവെക്കുന്നവനായിരുന്നു.**

---

﴾83﴿ قَالَ അദ്ദേഹം പറഞ്ഞു بَلْ പക്ഷേ, എങ്കിലും سَوَّلَتْ لَكُمْ നിങ്ങൾക്ക് ഭംഗിയാക്കി തന്നു أَنفُسُكُمْ നിങ്ങളുടെ സ്വന്തങ്ങൾ (മനസ്സുകൾ) أَمْرًا ഒരു കാര്യം فَصَبْرٌ ഇനി (അതുകൊണ്ട്) ക്ഷമ, ക്ഷമിക്കുക جَمِيلٌ ഭംഗിയായ عَسَى اللهُ അല്ലാഹു ആയേക്കാം أَنْ يَأْتِيَنِي എനിക്ക് വരുക, നൽകുവാൻ بِهِمْ അവരെക്കൊണ്ട്, അവരെ جَمِيعًا എല്ലാം, മുഴുവനും إِنَّهُ هُوَ നിശ്ചയമായും അവൻ തന്നെ الْعَلِيمُ (എല്ലാം) അറിയുന്നവൻ, സർവ്വജ്ഞൻ الْحَكِيمُ അഗാധജ്ഞൻ, യുക്തിമാൻ ﴾84﴿ وَتَوَلَّى അദ്ദേഹം വിട്ടുമാറുകയും ചെയ്തു

عَلَىٰ يُوسُفَ യൂസുഫിന്റെ പേരിൽ, യൂസുഫിനെപ്പറ്റി عَنْهُمْ അവരിൽനിന്ന് وَقَالَ പറയുകയും ചെയ്തു يَا أَسَفَىٰ വിഷാദമേ, വ്യസനമേ وَابْيَضَّتْ വെളുക്കുകയും ചെയ്തു عَيْنَاهُ അദ്ദേഹത്തിന്റെ ഇരുകണ്ണുകൾ مِنَ الْحُزْنِ വ്യസനത്താൽ فَهُوَ എന്നിട്ടദ്ദേഹം كَظِيمٌ (കോപം) ഒതുക്കിവെച്ചവൻ, (വ്യസനം) നിറഞ്ഞവൻ, (കോപം കൊണ്ടോ, വ്യസനം കൊണ്ടോ) വിങ്ങിയവൻ (ആകുന്നു)

---

മുമ്പ് യൂസുഫ് നബി (അ)നെ കിണറ്റിലിട്ടശേഷം അവനെ ചെന്നായ പിടിച്ചുവെന്ന് അവർ പറഞ്ഞപ്പോൾ യഅ്ക്വൂബ് നബി (അ) അവരോട്: പക്ഷേ, നിങ്ങളുടെ മനസ്സുകൾ നിങ്ങൾക്ക് എന്തോ ഒരു കാര്യം ഭംഗിയാക്കിത്തന്നിരിക്കുന്നു. ഇനി ഭംഗിയായി ക്ഷമിക്കുക! എന്ന് പറഞ്ഞതായി 18-ാം വചനത്തിൽ പ്രസ്താവിച്ചുവല്ലോ. അതേവാക്ക് തന്നെ ആ മഹാൻ ഇപ്പോഴും പറയുന്നു. നിങ്ങൾ വിവരിച്ചു പറയുന്ന വിഷയത്തിൽ സഹായം തേടപ്പെടുവാനുള്ളത് അല്ലാഹുവാണ് എന്നായിരുന്നു അവിടെ അദ്ദേഹത്തിന്റെ അടുത്തവാക്ക്. ഇവിടെയാകട്ടെ, അവരെ മുഴുവനും അല്ലാഹു എനിക്ക് കൊണ്ടുവന്നു തന്നേക്കും എന്നാണദ്ദേഹം തുടർന്നു പറഞ്ഞത്. അഥവാ ബിൻയാമീനെ മാത്രമല്ല, മുമ്പ് ചെന്നായ പിടിച്ചു തിന്നുവെന്ന് നിങ്ങൾ പറഞ്ഞ യൂസുഫിനെയും, ഈജിപ്തിൽ നിന്ന് പോരുവാൻ മടിച്ചുനിന്ന മൂത്ത മകനെയുമെല്ലാം തന്നെ തനിക്ക് തിരിച്ചു കിട്ടുമെന്നുള്ള അദ്ദേഹത്തിന്റെ സുപ്രതീക്ഷ അദ്ദേഹം വ്യക്തമാക്കി. മക്കളോട് കയർക്കുകയോ ക്ഷുഭിതനാകുകയോ ചെയ്തില്ല.

കൊല്ലങ്ങളായി യൂസുഫിനെ സംബന്ധിച്ച് നിലവിലുള്ള വ്യസനഭാരം ഇപ്പോൾ- മറ്റേ രണ്ട് മക്കളുടെയും തിരോധാനം കൂടിയായപ്പോൾ- വീണ്ടും വർദ്ധിച്ചു. അവരിൽ നിന്നും വിട്ടുമാറി യൂസുഫിനെക്കുറിച്ച് വിലപിച്ചും അല്ലാഹുവിനോട് സങ്കടപ്പെട്ടും കൊണ്ടിരിക്കുകയായി. വ്യസനാധിക്യം നിമിത്തം കരഞ്ഞു കണ്ണുകൾ രണ്ടും വെള്ളനിറമായിമാറി. കണ്ണിന്റെ കാഴ്ചപോലും നഷ്ടപ്പെട്ടിരുന്നുവെന്നാണ് 93 ഉം 96 ഉം വചനങ്ങളിൽ നിന്ന് മനസ്സിലാകുന്നത്. അല്ലാഹുവിനറിയാം. ഏതായാലും ഇവരോടുള്ള കോപവും, മറ്റെവരെക്കുറിച്ചുള്ള വ്യസനവും കൊണ്ട് ഹൃദയം നിറഞ്ഞിരിക്കയാണെങ്കിലും അതൊക്കെ പുറത്തറിയിക്കാതെ മനസ്സിൽ അടക്കി ഒതുക്കിക്കഴിഞ്ഞു കൂടി. അദ്ദേഹത്തിന്റെ വ്യസനവും, ക്ഷമയും, അല്ലാഹുവിന്റെ അനുഗ്രഹത്തിൽ അദ്ദേഹത്തിനുള്ള വിശ്വാസവും, ശുഭപ്രതീക്ഷയും എത്രത്തോളം ശക്തിമത്തായിരുന്നുവെന്ന് അടുത്ത വചനങ്ങളിൽനിന്ന് കൂടുതൽ വ്യക്തമാകുന്നതാണ്.

ആപത്തും കഷ്ടപ്പാടും നേരിടുമ്പോൾ വ്യസനപ്പെടുകയും, കരച്ചിൽ വരുകയും ചെയ്യുന്നത് മനുഷ്യപ്രകൃതിയാകുന്നു. അതിൽ ആക്ഷേപിക്കുവാനില്ല. മനുഷ്യപ്രകൃതിയിൽ നിന്ന് പ്രവാചകന്മാരും ഒഴിവാകുന്നില്ല. പക്ഷേ, ക്ഷമകേട് കാണിക്കുക, വേവലാതിപ്പെട്ടുകൊണ്ടിരിക്കുക, നിരാശപ്പെടുക, വ്യസനഗോഷ്ടികൾ പ്രകടമാക്കുക, വികാരപ്പെടുക, അല്ലാഹുവിനോടല്ലാതെ സൃഷ്ടികളോട് സങ്കടപ്പെട്ടുകൊണ്ടിരിക്കുക ഇതൊക്കെയാണ് ആക്ഷേപാർഹമായിട്ടുള്ളത്. ഇതൊന്നും പ്രവാചകന്മാരിൽ നിന്നുണ്ടാവുകയില്ലതാനും. നബി തിരുമേനിﷺയുടെ പുത്രൻ ഇബ്റാഹീം അന്തരിച്ചപ്പോൾ തിരുമേനി കരയുകയും ഇങ്ങിനെ പറയുകയുമുണ്ടായി: കണ്ണുകൾ കണ്ണുനീരൊഴുക്കും. ഹൃദയം വ്യസനപ്പെടുകയും ചെയ്യും. നമ്മുടെ റബ്ബ് തൃപ്തിപ്പെടുന്നതല്ലാതെ ഞങ്ങൾ പറയുകയില്ല. ഇബ്റാഹീമേ! നിന്റെ വേർപാടുനിമിത്തം ഞങ്ങൾ വ്യസനപ്പെട്ടവർ തന്നെ

യാകുന്നു.' (ബു; മു) പിതാവിന്റെ അപാരമായ വ്യസനവും ദുഃഖവും കണ്ടപ്പോൾ മക്കൾക്ക് അനുതാപവും അനുകമ്പയും തോന്നി.

قَالُواْ تَٱللَّهِ تَفۡتَؤُاْ تَذۡكُرُ يُوسُفَ حَتَّىٰ تَكُونَ حَرَضًا أَوۡ تَكُونَ مِنَ ٱلۡهَٰلِكِينَ ﴿٨٥﴾

**《85》 അവർ [മക്കൾ] പറഞ്ഞു: അല്ലാഹുവിനെത്തന്നെയാണ (സത്യം)! നിങ്ങൾ യൂസുഫിനെ ഓർത്തുകൊണ്ടേയിരിക്കും; നിങ്ങൾ മരിക്കാറായിത്തീരുകയോ, അല്ലെങ്കിൽ (മരിച്ചു) നാശമടയുന്നവരിൽ പെട്ടവനായിത്തീരുകയോ ചെയ്യുന്നതുവരെ.**

قَالَ إِنَّمَآ أَشۡكُواْ بَثِّي وَحُزۡنِيٓ إِلَى ٱللَّهِ وَأَعۡلَمُ مِنَ ٱللَّهِ مَا لَا تَعۡلَمُونَ ﴿٨٦﴾

**《86》 അദ്ദേഹം [പിതാവ്] പറഞ്ഞു: എന്റെ വേവലാതിയും, എന്റെ വ്യസനവും (സംബന്ധിച്ച്) ഞാൻ അല്ലാഹുവിങ്കലേക്ക് മാത്രമാണ് പരാതിപ്പെടുന്നത്. നിങ്ങൾക്കറിഞ്ഞുകൂടാത്തത് (ചിലതൊക്കെ) അല്ലാഹുവിങ്കൽ നിന്ന് എനിക്കറിയുകയും ചെയ്യും.**

---

《85》 قَالُوا അവർ പറഞ്ഞു تَاللَّهِ അല്ലാഹുവിനെത്തന്നെയാണ (സത്യം) تَفْتَأُ നിങ്ങൾ ആയിക്കൊണ്ടിരിക്കും تَذْكُرُ നിങ്ങൾ ഓർമിച്ചുകൊണ്ട് يُوسُفَ യൂസുഫിനെ حَتَّى تَكُونَ നിങ്ങൾ ആയിത്തീരുന്നത്വരെ حَرَضًا മരിക്കാറായവൻ, ജീവശ്ശവം أَوْ تَكُونَ അല്ലെങ്കിൽ ആയിരിക്കുന്നത് مِنَ الْهَالِكِينَ നാശമടഞ്ഞവരിൽപെട്ട(വൻ) 《86》 قَالَ അദ്ദേഹം പറഞ്ഞു إِنَّمَا أَشْكُوا ഞാൻ പരാതിപ്പെടുക (സങ്കടപ്പെടുക) മാത്രം ചെയ്യുന്നു بَثِّي എന്റെ വേവലാതി وَحُزْنِي എന്റെ വ്യസനവും إِلَى اللَّهِ അല്ലാഹുവിലേക്ക് (മാത്രം) وَأَعْلَمُ ഞാൻ അറിയുകയും ചെയ്യുന്നു, എനിക്കറിയാം مِنَ اللَّهِ അല്ലാഹുവിൽനിന്ന് مَا لَا تَعْلَمُونَ നിങ്ങൾ(ക്കു) അറിയാത്തത്.

---

യഅ്ക്വൂബ് നബി (അ) പരിചയസമ്പന്നനായ ഒരു വയോധികൻ മാത്രമല്ല, ഒരു പ്രവാചകവര്യനും കൂടിയാണല്ലോ. വഹ്‌യ് മൂലം മറ്റുള്ളവർക്ക് ലഭിക്കാത്ത പല വിവരങ്ങളും അദ്ദേഹത്തിന് വഹ്‌യ് മൂലം ലഭിക്കുന്നു. യൂസുഫ് നബി (അ)ന്റെ സ്വപ്നത്തിന്റെ പുലർച്ചയിൽ അദ്ദേഹത്തിന് സംശയമില്ല. അത് പുലരുന്നത് ഏത് വിധത്തിലായിരിക്കും, എപ്പോഴായിരിക്കും എന്ന് മാത്രമേ നിശ്ചയമില്ലായ്കയുള്ളൂ. ബിൻയാമീൻ മോഷ്ടിച്ചിരിക്കുവാൻ ഇടയില്ലെന്നും അദ്ദേഹത്തിനറിയാം. അതുകൊണ്ട് അനുനിമിഷം അദ്ദേഹം അല്ലാഹുവിന്റെ കാരുണ്യവും സ്വപ്നത്തിന്റെ പുലർച്ചയും കാത്തുകൊണ്ടിരിക്കുകയാണ്. അങ്ങനെ, അദ്ദേഹം മക്കളോട് പറഞ്ഞു:

يَـٰبَنِىَّ ٱذْهَبُوا۟ فَتَحَسَّسُوا۟ مِن يُوسُفَ وَأَخِيهِ وَلَا تَا۟يْـَٔسُوا۟ مِن رَّوْحِ ٱللَّهِ ۖ إِنَّهُۥ لَا يَا۟يْـَٔسُ مِن رَّوْحِ ٱللَّهِ إِلَّا ٱلْقَوْمُ ٱلْكَـٰفِرُونَ ﴿٨٧﴾

﴾87﴿ എന്റെ മക്കളേ, നിങ്ങൾപോയി യൂസുഫിനെയും അവന്റെ സഹോദരനെയും സംബന്ധിച്ച് (വിവരം) അന്വേഷിച്ചു നോക്കുവിൻ. അല്ലാഹുവിന്റെ (പക്കൽനിന്നുള്ള) ആശ്വാസത്തെക്കുറിച്ച് നിങ്ങൾ നിരാശപ്പെടുകയും ചെയ്യരുത്. നിശ്ചയമായും, കാര്യം: അല്ലാഹുവിന്റെ (പക്കൽ നിന്നുള്ള) ആശ്വാസത്തെപ്പറ്റി അവിശ്വാസികളായ ജനങ്ങളല്ലാതെ നിരാശപ്പെടുകയില്ല.

---

﴾87﴿ يَابَنِيَّ എന്റെ മക്കളേ, പുത്രന്മാരേ اذْهَبُوا നിങ്ങൾ പോകുവിൻ فَتَحَسَّسُوا എന്നിട്ട് നിങ്ങൾ അന്വേഷിച്ചറിയുവിൻ مِنْ يُوسُفَ യൂസുഫിനെപ്പറ്റി وَأَخِيهِ അവന്റെ സഹോദരനെയും وَلَا تَيْأَسُوا നിങ്ങൾ നിരാശപ്പെടുകയും അരുത് مِنْ رَوْحِ ആശ്വാസത്തെ (തുറവിയെ)ക്കുറിച്ച് اللَّهِ അല്ലാഹുവിന്റെ إِنَّهُ നിശ്ചയമായും അത് (കാര്യം) لَا يَيْأَسُ നിരാശപ്പെടുകയില്ല, ആശ മുറിയുകയില്ല مِنْ رَوْحِ ആശ്വാസത്തെക്കുറിച്ച് اللَّهِ അല്ലാഹുവിന്റെ إِلَّا الْقَوْمُ ജനങ്ങളല്ലാതെ الْكَافِرُونَ അവിശ്വാസികളായ.

---

യൂസുഫ് നബി (അ) നെയും സഹോദരനെയും സംബന്ധിച്ച് അന്വേഷണം നടത്തി നോക്കണമെന്ന് മക്കളോട് പറഞ്ഞപ്പോൾ അദ്ദേഹം അവർക്ക് നൽകിയ ഈ ഉപദേശം ഓരോ സത്യവിശ്വാസിയും സദാ ഓർമിച്ചിരിക്കേണ്ടതാകുന്നു. എന്ത് വിഷയത്തിൽ അകപ്പെട്ടാലും അല്ലാഹുവിങ്കൽനിന്നുള്ള ആശ്വാസവും കാരുണ്യവും ലഭിക്കാതിരിക്കയില്ലെന്ന സൽപ്രതീക്ഷയോട് കൂടിയിരിക്കേണ്ടതുണ്ടെന്നും, നിരാശ ഒരിക്കലും സത്യവിശ്വാസിക്ക് യോജിച്ചതല്ലെന്നും ആ വാക്യങ്ങൾ ചൂണ്ടിക്കാട്ടുന്നു. മലക്കുകൾ വന്നു താങ്കൾക്കൊരു മകനുണ്ടാകുവാൻ പോകുന്നുവെന്നും, വാർദ്ധക്യം പ്രാപിച്ചത്കൊണ്ട് നിരാശപ്പെടേണ്ടതില്ലെന്നും സന്തോഷവാർത്ത അറിയിച്ചപ്പോൾ ഇബ്റാഹീം നബി (അ) പറഞ്ഞതിങ്ങനെയായിരുന്നു: 'വഴിപിഴച്ചവരല്ലാതെ ആരാണ് അല്ലാഹുവിന്റെ കാരുണ്യത്തെക്കുറിച്ച് ആശമുറിയുക?!' (15:56) അല്ലാഹു അരുളിച്ചെയ്തതായി നബി ﷺ ഉദ്ധരിച്ചതും, ബുഖാരിയും മുസ്‌ലിമും (റ) രേഖപ്പെടുത്തിയതുമായ ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: انا عند ظن عبدى بى (സാരം: എന്റെ അടിയാൻ എന്നെപ്പറ്റി ധരിച്ചുകൊണ്ടിരിക്കുന്നതനുസരിച്ചായിരിക്കും ഞാൻ നിലകൊള്ളുന്നത്) അല്ലാഹുവിന്റെ കാരുണ്യത്തിലുള്ള പ്രതീക്ഷയും വിശ്വാസവും എത്രത്തോളമുണ്ടോ അത്രത്തോളമായിരിക്കും അവന്റെ കാരുണ്യം ലഭിക്കുക എന്ന് താൽപര്യം. യഅ്ക്കൂബ് നബിയുടെ ചരിത്രം തന്നെ ഇതിന് ഏറ്റവും വലിയൊരു ഉദാഹരണമാണല്ലോ.

ഈജിപ്തിൽ മുമ്പ് രണ്ടുപ്രാവശ്യം പോയിവന്ന മക്കളെ വിളിച്ചു വീണ്ടും ഈജിപ്തിലേക്ക് പോകണമെന്നും, അവിടെ നിന്ന് ധാന്യം വാങ്ങി വരുന്നതോടൊപ്പം യൂസു

ഫിനെയും സഹോദരനെയും കുറിച്ച് അന്വേഷണം നടത്തണമെന്നും യഅ്ക്വൂബ് നബി (അ) കൽപിച്ചു. അങ്ങനെ മൂന്നാമതും അവർ ഈജിപ്തിലേക്ക് പുറപ്പെട്ടു. ധാന്യത്തിന് വിലയായി നൽകുവാനുള്ള ദ്രവ്യങ്ങളും അവർ കൊണ്ടുപോയിരുന്നു.

فَلَمَّا دَخَلُواْ عَلَيۡهِ قَالُواْ يَٰٓأَيُّهَا ٱلۡعَزِيزُ مَسَّنَا وَأَهۡلَنَا ٱلضُّرُّ وَجِئۡنَا بِبِضَٰعَةٖ مُّزۡجَىٰةٖ فَأَوۡفِ لَنَا ٱلۡكَيۡلَ وَتَصَدَّقۡ عَلَيۡنَآۖ إِنَّ ٱللَّهَ يَجۡزِي ٱلۡمُتَصَدِّقِينَ ﴿٨٨﴾

**《88》 അങ്ങനെ, അവർ അദ്ദേഹത്തിന്റെ [യൂസുഫിന്റെ] അടുക്കൽ പ്രവേശിച്ചപ്പോൾ അവർ പറഞ്ഞു: ഹേ, അസീസേ! ഞങ്ങളെയും, ഞങ്ങളുടെ കുടുംബത്തെയും ദുരിതം ബാധിച്ചിരിക്കുന്നു. ഞങ്ങൾ ഒരു താണതരത്തിലുള്ള (അൽപം) ചരക്കുമായി വരുകയും ചെയ്തിരിക്കുകയാണ്. അതിനാൽ, അങ്ങ് ഞങ്ങൾക്ക് (ധാന്യം) അളവ് പൂർത്തിയാക്കിത്തരുകയും, ഞങ്ങൾക്ക് ധർമം നൽകുകയും ചെയ്യേണമേ! നിശ്ചയമായും, ധർമം നൽകുന്നവർക്ക് അല്ലാഹു പ്രതിഫലം കൊടുക്കുന്നതാണ്.**

---

《88》 فَلَمَّا دَخَلُوا അങ്ങനെ അവർ പ്രവേശിച്ചപ്പോൾ عَلَيْهِ അദ്ദേഹത്തിന്റെ അടുക്കൽ قَالُوا അവർ പറഞ്ഞു يَا أَيُّهَا الْعَزِيزُ ഹേ, അസീസേ مَسَّنَا ഞങ്ങളെ ബാധിച്ചിരിക്കുന്നു, സ്പർശിച്ചു وَأَهْلَنَا ഞങ്ങളുടെ കുടുംബത്തെ (ആൾക്കാരെ)യും الضُّرُّ ദുരിതം, വിഷമം, ഉപദ്രവം, ബുദ്ധിമുട്ട് وَجِئْنَا ഞങ്ങൾ വരുകയും ചെയ്തിരിക്കുന്നു, വന്നിരിക്കുകയാണ് بِبِضَاعَةٍ ഒരു ചരക്കു (സാമാന - ദ്രവ്യവു)മായി مُزْجَاةٍ താണ തരത്തിലുള്ള, ചിലവാകാത്ത, പോരായ്മയുള്ള فَأَوْفِ അതിനാൽ അങ്ങ് പൂർത്തിയാക്കിത്തരണം لَنَا ഞങ്ങൾക്ക് الْكَيْلَ അളവ് وَتَصَدَّقْ ധർമം ചെയ്യുകയും ചെയ്യണം عَلَيْنَا ഞങ്ങൾക്ക് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يَجْزِي പ്രതിഫലം നൽകും الْمُتَصَدِّقِينَ ധർമം (ദാനം) ചെയ്യുന്നവർക്ക്

---

ക്ഷാമകാലം തുടർന്നുകൊണ്ടിരിക്കുമ്പോൾ ഭക്ഷണസാധനങ്ങൾക്ക് പഞ്ഞവും ജനങ്ങൾക്ക് ദുരിതവും വർദ്ധിച്ചുകൊണ്ടിരിക്കുമല്ലോ. അതോടുകൂടി കഴിഞ്ഞ പ്രാവശ്യത്തെ അനുഭവങ്ങൾ ഓർത്തുകൊണ്ടും കൂടിയായിരിക്കാം ഈ പ്രാവശ്യം, അവർ അസീസിന്റെ– യൂസുഫ് നബി (അ) ന്റെ– മുമ്പിൽ പൂർവ്വാധികം താഴ്മയോടെ അദ്ദേഹത്തിന്റെ ഔദാര്യത്തിന് അപേക്ഷിക്കുന്നത്. തങ്ങളും തങ്ങളുടെ കൂട്ടുകുടുംബങ്ങളും വളരെ ബുദ്ധിമുട്ടിലാണുള്ളതെന്നും വിലപിടിപ്പുള്ള സാധനങ്ങളൊന്നും ധാന്യത്തിന്റെ വിലയായി നൽകുവാൻ തങ്ങളുടെ പക്കൽ ഇല്ലെന്നും താണ നിലവാരത്തിലുള്ള ഏതാനും വസ്തുക്കൾ മാത്രമേ തങ്ങൾക്ക് കൊണ്ടുവരാൻ കഴിഞ്ഞിട്ടുള്ളൂവെന്നും അവർ ഉണർത്തി. പതിവ്പോലെ ഈ പ്രാവശ്യവും ധാന്യം പൂർത്തിയായ അളവിൽത്തന്നെ നൽകേണമെന്നും, അതിന് പുറമെ ഇവിടുത്തെവകയായി കുറേ സൗജന്യം കൂടി നൽകേണമെന്നും അപേക്ഷിക്കുകയും ചെയ്തു.

വിനയപൂർവ്വമുള്ള ഈ അപേക്ഷ കേട്ടപ്പോൾ, പിതാവിന്റെയും കുടുംബത്തിന്റെയും ദയനീയാവസ്ഥയും തന്റെയും സഹോദരന്റെയും തിരോധാനത്തിൽ പിതാവ് അനുഭവിച്ചുകൊണ്ടിരിക്കുന്ന മനോവേദനയും യൂസുഫ് നബി (അ) ഓർത്തിരിക്കും. അത് കൊണ്ടായിരിക്കാം, കഴിഞ്ഞ രണ്ട് പ്രാവശ്യങ്ങളിലും തന്നെ സംബന്ധിച്ചുള്ള രഹസ്യം അറിയിക്കാതെ മൂടിവെച്ച അദ്ദേഹം ഇക്കുറി ആ രഹസ്യം മറച്ചുവെക്കുവാൻ ശ്രമിച്ചു കാണാത്തതും, സ്വയം പരിചയപ്പെടുത്തുമാറ് താഴെ കാണുന്ന ചോദ്യം അവരുടെ മുമ്പിൽ വെച്ചതും. والله اعلم

قَالَ هَلْ عَلِمْتُم مَّا فَعَلْتُم بِيُوسُفَ وَأَخِيهِ إِذْ أَنتُمْ جَٰهِلُونَ ﴿٨٩﴾

**﴾89﴿ അദ്ദേഹം പറഞ്ഞു: യൂസുഫിനെയും, അവന്റെ സഹോദരനെയും കൊണ്ട് നിങ്ങൾ ചെയ്തത് നിങ്ങൾക്കറിയാമോ?- നിങ്ങൾ വിവരമില്ലാത്തവരായിരിക്കെ!**

قَالُوٓا۟ أَءِنَّكَ لَأَنتَ يُوسُفُ ۖ قَالَ أَنَا۠ يُوسُفُ وَهَٰذَآ أَخِى ۖ قَدْ مَنَّ ٱللَّهُ عَلَيْنَآ ۖ

**﴾90﴿ അവർ പറഞ്ഞു: നീ തന്നെ യാണോ യൂസുഫ്?! അദ്ദേഹം പറഞ്ഞു: (അതെ) ഞാൻ യൂസുഫ്, ഇത് എന്റെ സഹോദരനുമാണ്. തീർച്ചയായും, അല്ലാഹു ഞങ്ങൾക്ക് ഗുണം ചെയ്തുതന്നിരിക്കുന്നു.**

إِنَّهُۥ مَن يَتَّقِ وَيَصْبِرْ فَإِنَّ ٱللَّهَ لَا يُضِيعُ أَجْرَ ٱلْمُحْسِنِينَ ﴿٩٠﴾

**നിശ്ചയമായും, കാര്യം: ആരെങ്കിലും സൂക്ഷ്മതപാലിക്കുകയും, ക്ഷമിക്കുകയും ചെയ്യുന്നപക്ഷം, നിശ്ചയമായും (ആ) സൽഗുണവാന്മാരുടെ പ്രതിഫലം അല്ലാഹു പാഴാക്കിക്കളയുകയില്ല.**

---

﴾89﴿ قَالَ അദ്ദേഹം പറഞ്ഞു هَلْ عَلِمْتُمْ നിങ്ങൾക്കറിയാമോ مَا فَعَلْتُمْ നിങ്ങൾ ചെയ്തത് بِيُوسُفَ യൂസുഫിനെക്കൊണ്ട് وَأَخِيهِ അവന്റെ സഹോദരനെയും إِذْأَنتُمْ നിങ്ങളായിരിക്കെ, ആയിരുന്നപ്പോൾ جَاهِلُونَ വിവരമില്ലാത്തവർ, വിഡ്ഢികൾ ﴾90﴿ قَالُوا അവർ പറഞ്ഞു أَئِنَّكَ നീയാണോ, നിശ്ചയമായും നിങ്ങളോ لَأَنتَ നീ (നിങ്ങൾ)തന്നെ(യോ) يُوسُفُ യൂസുഫ് قَالَ അദ്ദേഹം പറഞ്ഞു أَنَايُوسُفُ ഞാൻ യൂസുഫാണ് وَهَٰذَاأَخِي ഇത് എന്റെ സഹോദരനും قَدْمَنَّ തീർച്ചയായും ദാക്ഷിണ്യം ചെയ്തു, ഗുണം ചെയ്തു തന്നിട്ടുണ്ട് اللَّهُ അല്ലാഹു عَلَيْنَا ഞങ്ങൾക്ക്, ഞങ്ങളിൽ إِنَّهُ നിശ്ചയമായും അത് (കാര്യം) مَنْ يَتَّقِ ആരെങ്കിലും സൂക്ഷ്മത പാലിക്കുന്ന പക്ഷം وَيَصْبِرْ ക്ഷമിക്കുകയും فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു لَا يُضِيعُ പാഴാക്കുകയില്ല أَجْرَ പ്രതിഫലത്തെ الْمُحْسِنِينَ

സൽഗുണവാന്മാരുടെ, നന്മചെയ്യുന്നവരുടെ

തന്നെ സംബന്ധിച്ചും സഹോദരനെ സംബന്ധിച്ചും, അവർ മുമ്പ് ചെയ്തിരുന്ന അവിവേകങ്ങളെ ഓർമിപ്പിച്ചുകൊണ്ടുള്ള ചോദ്യത്തിൽനിന്ന് അവർക്ക് കാര്യം ഏതാണ്ട് മനസ്സിലായി. നിങ്ങൾ തന്നെയാണോ യൂസുഫ്? എന്ന് ചോദിച്ചുകൊണ്ട് സംഗതി ഉറപ്പ്വരുത്തുകയും ചെയ്തു. യൂസുഫ് നബി (അ) യഥാർത്ഥം തുറന്നു പറയുകതന്നെ ചെയ്തു.

യൂസുഫ് നബി (അ) തന്നെക്കുറിച്ച് അറിയിച്ചത് സഹോദരന്മാർ ഈജിപ്തിൽ മൂന്നാമത് ചെന്നപ്പോഴാണെന്ന് ക്വുർആന്റെ പ്രസ്താവനകളിൽനിന്ന് വ്യക്തമാണല്ലോ. എന്നാൽ, ബൈബ്ളിലെ വിവരണ പ്രകാരം ഇത് അവർ രണ്ടാമത്തെ പ്രാവശ്യം ചെന്നപ്പോഴാണുണ്ടായത് എന്നാകുന്നു. മൂന്നാമത്തെ യാത്രയെക്കുറിച്ചും, താഴെ 93-96 വചനങ്ങളിൽ കാണാവുന്ന പ്രകാരം യൂസുഫ് നബി (അ) തന്റെ കുപ്പായം പിതാവിന് കൊടുത്തയച്ചതിനെക്കുറിച്ചും ബൈബ്ളിൽ പ്രസ്താവിച്ചു കാണുന്നില്ല. രണ്ടാമത്തെ യാത്രയിൽ ബിൻയാമീന്റെ സാമാനത്തിൽ നിന്ന് പാനപാത്രം കണ്ടെടുത്ത ശേഷം, ബിൻയാമീനെ വിട്ടയക്കുവാൻ വിസമ്മതിച്ചതിനെത്തുടർന്നുണ്ടായ സഹോദരന്മാരുടെ സംസാരത്തിൽനിന്നു യൂസുഫ് നബി (അ) ന് വളരെ അലിവുതോന്നിയെന്നും, ആ അവസരത്തിൽ അദ്ദേഹം തന്നെപ്പറ്റി അറിയിക്കുകയാണ് ചെയ്തതെന്നുമാണ് അതിൽ കാണുന്നത്. പിതാവിനെ കൂട്ടിക്കൊണ്ടുവരുവാനുള്ള യാത്രാചിലവുകളും ചില സമ്മാനങ്ങളും അവരുടെ പക്കൽ അയച്ചതായും അത് പ്രസ്താവിച്ചിരിക്കുന്നു. (ഉൽപ്പത്തി: 44, 45 നോക്കുക) ഇതിൽ ക്വുർആന്റെ വിവരണമാണ് കൂടുതൽ വസ്തുനിഷ്ഠമെന്ന് പറയേണ്ടതില്ലല്ലോ. യൂസുഫ് നബി (അ) യുടെ ഈ തുറന്നമറുപടി അവരെ എത്രമാത്രം സ്തംഭിപ്പിക്കുകയും, പരിഭ്രമത്തിലാഴ്ത്തുകയും ചെയ്തിരിക്കുമെന്ന് ഊഹിക്കാവുന്നതേയുള്ളൂ.

قَالُواْ تَٱللَّهِ لَقَدْ ءَاثَرَكَ ٱللَّهُ عَلَيْنَا وَإِن كُنَّا لَخَٰطِـِٔينَ ﴿٩١﴾

**﴿91﴾ അവർ പറഞ്ഞു: അല്ലാഹുവിനെത്തന്നെയാണ (സത്യം)! തീർച്ചയായും, അല്ലാഹു ഞങ്ങളെക്കാൾ നിന്നെ (ശ്രേഷ്ഠനാക്കി) തിരഞ്ഞെടുത്തിട്ടുണ്ട്. നിശ്ചയമായും, ഞങ്ങൾ തെറ്റ് ചെയ്തവർ തന്നെ ആയിരിക്കുന്നു.**

قَالَ لَا تَثْرِيبَ عَلَيْكُمُ ٱلْيَوْمَ ۖ يَغْفِرُ ٱللَّهُ لَكُمْ ۖ وَهُوَ أَرْحَمُ ٱلرَّٰحِمِينَ ﴿٩٢﴾

**﴿92﴾ അദ്ദേഹം പറഞ്ഞു: ഇന്ന് നിങ്ങളുടെ മേൽ യാതൊരധിക്ഷേപവുമില്ല. അല്ലാഹു നിങ്ങൾക്ക് പൊറുത്തുതരുമാറാകട്ടെ (അഥവാ പൊറുത്തുതരും). അവൻ കരുണ ചെയ്യുന്നവരിൽ ഏറ്റം കരുണ ചെയ്യുന്നവനുമാണ്.**

﴾91﴿ قَالُوا അവർ പറഞ്ഞു تَاللَّهِ അല്ലാഹുവിനെത്തന്നെയാണ لَقَدْ آثَرَكَ തീർച്ചയായും നിന്നെ തിരഞ്ഞെടുത്തിട്ടുണ്ട്, പ്രത്യേകപ്പെടുത്തി اللَّهُ അല്ലാഹു عَلَيْنَا ഞങ്ങളെക്കാൾ وَإِنْ كُنَّا നിശ്ചയമായും ഞങ്ങളായിരിക്കുന്നു لَخَاطِئِينَ തെറ്റ് (അബദ്ധം) ചെയ്തവർ തന്നെ ﴾92﴿ قَالَ അദ്ദേഹം പറഞ്ഞു لَا تَثْرِيبَ അധിക്ഷേപം (കുറ്റപ്പെടുത്തൽ- ചീത്തപ്പെടുത്തൽ) ഇല്ല عَلَيْكُمُ നിങ്ങളുടെ മേൽ, നിങ്ങളെപ്പറ്റി الْيَوْمَ ഇന്ന് يَغْفِرُ പൊറുക്കും, പൊറുക്കട്ടെ اللَّهُ അല്ലാഹു لَكُمْ നിങ്ങൾക്ക് وَهُوَ അവനാകട്ടെ أَرْحَمُ അധികം കരുണ ചെയ്യുന്നവനാണ് الرَّاحِمِينَ കരുണചെയ്യുന്നവരിൽ

---

സഹോദരന്മാർ കുറ്റം സമ്മതിക്കലും, വിനയം കാണിക്കലും ഈ സന്ദർഭത്തിൽ സ്വാഭാവികമാണ്. എന്നാൽ, യൂസുഫ് നബി (അ) യുടെ മറുപടി നോക്കുക! അദ്ദേഹത്തിന്റെ ഹൃദയവിശാലതയും, പരിശുദ്ധ മനസ്കതയും എത്ര മഹത്തരം! അവരെപ്പറ്റി ആക്ഷപത്തിന്റെ ഒരു വാക്ക്പോലും പറഞ്ഞില്ലെന്ന് മാത്രമല്ല, അവർക്ക് പാപമോചനത്തിനുവേണ്ടി പ്രാർത്ഥിക്കുകയും, അവർക്ക് അനുഗ്രഹം നേരുകയും ചെയ്യുന്നു! അദ്ദേഹം അവരോട് ഇങ്ങിനെ തുടർന്നു പറഞ്ഞു:-

اذْهَبُوا بِقَمِيصِي هَٰذَا فَأَلْقُوهُ عَلَىٰ وَجْهِ أَبِي يَأْتِ بَصِيرًا وَأْتُونِي بِأَهْلِكُمْ أَجْمَعِينَ ﴿٩٣﴾

**﴾93﴿ നിങ്ങൾ എന്റെ ഈ കുപ്പായം കൊണ്ടുപോയി അത് എന്റെ പിതാവിന്റെ മുഖത്ത് ഇട്ടു കൊടുക്കുക, അദ്ദേഹം കാഴ്ചയുള്ളവനായി വരും. നിങ്ങളുടെ കുടുംബത്തെ മുഴുവനും എന്റെ അടുക്കൽ കൊണ്ടുവരുകയും ചെയ്യുവിൻ.**

---

﴾93﴿ اذْهَبُوا നിങ്ങൾ പോകുവിൻ بِقَمِيصِي എന്റെ കുപ്പായവുമായി هَٰذَا ഈ فَأَلْقُوهُ എന്നിട്ടത് ഇടുവിൻ عَلَىٰ وَجْهِ മുഖത്ത് أَبِي എന്റെ പിതാവിന്റെ يَأْتِ അദ്ദേഹം വരും بَصِيرًا കാഴ്ചയുള്ളവനായി وَأْتُونِي എന്റെ അടുക്കൽ വരുകയും ചെയ്യുവിൻ بِأَهْلِكُمْ നിങ്ങളുടെ കുടുംബത്തെക്കൊണ്ട് أَجْمَعِينَ മുഴുവൻ, എല്ലാം

---

യൂസുഫ് നബി (അ)യെപ്പറ്റി വ്യസനിച്ചും കരഞ്ഞും കൊണ്ടിരുന്നതിന്റെ ഫലമായി യഅ്ക്വൂബ് നബി (അ) യുടെ കണ്ണുകൾ തനിവെള്ളയായിത്തീർന്നുവെന്ന് 84-ാം വചനത്തിൽ കണ്ടുവല്ലോ. അങ്ങനെ അദ്ദേഹത്തിന്റെ കാഴ്ചയും നഷ്ടപ്പെട്ടിരുന്നു. ഈ വിവരം സഹോദരന്മാരുമായുള്ള സംസാരത്തിൽനിന്ന് യൂസുഫ് നബി (അ) അറിഞ്ഞു. അതുകൊണ്ട് എന്റെ ഈ കുപ്പായം നിങ്ങൾ കൊണ്ടുപോയി പിതാവിന്റെ മുഖത്തിട്ടുകൊടുക്കണമെന്നും, അപ്പോൾ അദ്ദേഹത്തിന്റെ വ്യസനമെല്ലാം നീങ്ങി മനസ്സിന് ആനന്ദവും കണ്ണിന് കുളിർമയും ലഭിക്കുമെന്നും, കണ്ണിന്റെ കാഴ്ച മടക്കി കിട്ടുമെന്നും അദ്ദേഹം സഹോദരന്മാരെ അറിയിക്കുകയാണ്. പിതാവടക്കമുള്ള അവരുടെ കുടുംബങ്ങളെ മുഴുവനും ഈജിപ്തിലേക്ക് കൊണ്ടുചെല്ലാൻ കൽപിക്കുകയും ചെയ്തു.

## വിഭാഗം - 11

وَلَمَّا فَصَلَتِ ٱلْعِيرُ قَالَ أَبُوهُمْ إِنِّى لَأَجِدُ رِيحَ يُوسُفَ ۖ لَوْلَآ أَن تُفَنِّدُونِ ﴿٩٤﴾

《94》 വാഹനസംഘം പിരിഞ്ഞുപോന്നപ്പോൾ, അവരുടെ പിതാവ് (അടുത്തുള്ളവരോട്) പറഞ്ഞു: നിശ്ചയമായും ഞാൻ, യൂസുഫിന്റെ വാസന എനിക്ക് ലഭിക്കുന്നു; നിങ്ങളെന്നെ (വാർദ്ധക്യത്താൽ) ബുദ്ധിമന്ദിച്ചവനാക്കുകയില്ലാതിരുന്നെങ്കിൽ! [എന്നാൽ, നിങ്ങൾക്കത് വിശ്വസിക്കാമായിരുന്നു]

قَالُوا۟ تَٱللَّهِ إِنَّكَ لَفِى ضَلَٰلِكَ ٱلْقَدِيمِ ﴿٩٥﴾

《95》 അവർ പറഞ്ഞു: 'അല്ലാഹുവിനെത്തന്നെയാണ (സത്യം)!. നിശ്ചയമായും നിങ്ങൾ നിങ്ങളുടെ പഴയ വഴികേടിൽതന്നെയാണ് (ഇപ്പോഴും)'.

---

《94》 وَلَمَّافَصَلَتِ പിരിഞ്ഞപ്പോൾ الْعِيرُ യാത്രാസംഘം قَالَ أَبُوهُمْ അവരുടെ പിതാവ് പറഞ്ഞു إِنِّي നിശ്ചയമായും ഞാൻ لَأَجِدُ കണ്ടെത്തുന്നു (എനിക്ക് കിട്ടുന്നു) رِيحَ വാസന, മണം يُوسُفَ യൂസുഫിന്റെ لَوْلَا ഇല്ലാതിരുന്നെങ്കിൽ أَنْتُفَنِّدُونِ എന്നെ നിങ്ങൾ ബുദ്ധിമന്ദിച്ചവനാക്കുക, വിഡ്ഢിയാക്കൽ. 《95》 قَالُوا അവർ പറഞ്ഞു تَاللَّهِ അല്ലാഹുവിനെ തന്നെയാണു إِنَّكَ നിശ്ചയമായും നിങ്ങൾ لَفِيضَلَالِكَ നിങ്ങളുടെ വഴിപിഴവിൽ തന്നെ الْقَدِيمِ പഴയ, മുമ്പേയുള്ള.

---

وَلَمَّافَصَلَتِ الْعِيرُ (വാഹനസംഘം പിരിഞ്ഞപ്പോൾ) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം അവർ ഈജിപ്തിൽ നിന്ന് വിട്ടുപിരിഞ്ഞപ്പോൾ എന്നാണെന്നത്രെ മിക്ക വ്യാഖ്യാതാക്കളും പറയുന്നത്. അതുതന്നെയാണ് പ്രത്യക്ഷത്തിൽ മനസ്സിലാകുന്നതും, കൂടുതൽ വ്യക്തമായതും. യാത്രാസംഘത്തിൽ യൂസുഫ് നബി (അ) ന്റെ സഹോദരന്മാർക്ക് പുറമെ വേറെ നാട്ടുകാരും ഉണ്ടായിരുന്നതുകൊണ്ട് എല്ലാവരുംകൂടി ഈജിപ്തിൽ നിന്ന് പോന്നശേഷം സഹോദരന്മാർ അവരുടെ നാട്ടിലേക്കും, മറ്റുള്ളവർ അവരുടെ നാട്ടിലേക്കുമായി വഴിമദ്ധ്യെ അന്യോന്യം പിരിഞ്ഞപ്പോൾ എന്നും ചിലർ അതിന് അർത്ഥം കൽപിച്ചിട്ടുണ്ട്. രണ്ടായാലും ആ കുപ്പായം തന്റെ അടുത്തെത്തും മുമ്പ്തന്നെ അതിന്റെ വാസന യഅ്ക്വൂബ് നബി (അ) ന് ലഭിച്ചു. അത് ലഭിച്ചത് കാറ്റ്വഴിക്കാകട്ടെ, മറ്റേതെങ്കിലും വഴിക്കാകട്ടെ, അതിൽ ഒരു അസാധാരണത്വമുണ്ടെന്ന് കാണാം. എനിക്ക് വാർദ്ധക്യം പിടിപെട്ടു എന്റെ ബുദ്ധി മന്ദീഭവിച്ചിരിക്കുകയാണെന്ന് നിങ്ങൾ പറയുമായിരിക്കുമെന്നും, അതില്ലാത്തപക്ഷം നിങ്ങൾക്കിത് വിശ്വസിക്കാമെന്നും യഅ്ക്വൂബ് നബി (അ) തന്റെ അടുത്തുള്ളവരോട് പറയുന്നു. ഇത് കേട്ടപ്പോൾ, നിങ്ങൾ നിങ്ങളുടെ ആ പഴയ വഴിപിഴവിൽതന്നെയാണ്. അഥവാ യൂസുഫിനെക്കുറിച്ചുള്ള വ്യസനത്തിലും കാത്തിരിപ്പിലും തന്നെയാണ് ഇപ്പോഴുമുള്ളത് എന്ന് അടുത്തുള്ളവർ അദ്ദേഹത്തോടും

പറയുന്നു. ഇതെല്ലാം കാണിക്കുന്നത് ആ വാസന ലഭിച്ചതിൽ എന്തോ ഒരു അസാധാരണത്വം ഉണ്ടെന്നാണല്ലോ. അടുത്തവചനം കൂടി ശ്രദ്ധിക്കുക:-

فَلَمَّآ أَن جَآءَ ٱلْبَشِيرُ أَلْقَىٰهُ عَلَىٰ وَجْهِهِۦ فَٱرْتَدَّ بَصِيرًا ۖ قَالَ أَلَمْ أَقُل لَّكُمْ إِنِّىٓ أَعْلَمُ مِنَ ٱللَّهِ مَا لَا تَعْلَمُونَ ﴿٩٦﴾

**﴾96﴿ അങ്ങനെ, സന്തോഷവാർത്ത അറിയിക്കുന്ന ആൾ വരികയുണ്ടായപ്പോൾ, അയാളത് അദ്ദേഹത്തിന്റെ മുഖത്ത് ഇട്ടു; അപ്പോൾ അദ്ദേഹം കാഴ്ചയുള്ളവനായി മാറി. അദ്ദേഹം പറഞ്ഞു: ഞാൻ നിങ്ങളോട് പറഞ്ഞില്ലേ: നിശ്ചയമായും, നിങ്ങൾക്കറിഞ്ഞുകൂടാത്തത് (ചിലത്) അല്ലാഹുവിങ്കൽ നിന്നും എനിക്കറിയാമെന്ന്?!**

---

﴾96﴿ فَلَمَّآ أَن جَآءَ വരികയുണ്ടായപ്പോൾ ٱلْبَشِيرُ സന്തോഷവാർത്ത അറിയിക്കുന്ന ആൾ أَلْقَىٰهُ അയാൾ അതിനെ ഇട്ടു عَلَىٰ وَجْهِهِۦ അദ്ദേഹത്തിന്റെ മുഖത്ത് فَٱرْتَدَّ അപ്പോൾ അദ്ദേഹം മടങ്ങി, മാറി بَصِيرًا കാഴ്ചയുള്ളവനായി قَالَ അദ്ദേഹം പറഞ്ഞു أَلَمْ أَقُل ഞാൻ പറഞ്ഞില്ലേ لَّكُمْ നിങ്ങളോട് إِنِّىٓ أَعْلَمُ നിശ്ചയമായും ഞാൻ (എനിക്ക്) അറിയുമെന്ന് مِنَ ٱللَّهِ അല്ലാഹുവിൽനിന്ന് مَا لَا تَعْلَمُونَ നിങ്ങൾ (നിങ്ങൾക്ക്) അറിയാത്തത്

---

അനുമോദനാർത്ഥം സന്തോഷകരമായ വിവരം മുൻകൂട്ടി അറിയിച്ചുകൊണ്ടുവരുന്ന ആൾക്കാണ് بَشِير (സന്തോഷവാർത്ത അറിയിക്കുന്നവൻ) എന്ന് പറയുന്നത്. യാത്രാസംഘം വന്നെത്തുന്നതിന്റെ മുന്നോടിയായി ഇങ്ങിനെ ഒരാൾ മുമ്പിൽ വേഗം അയക്കപ്പെടും. ഇയാൾ വശമായിരുന്നു യൂസുഫ് നബി (അ) കൊടുത്തയച്ച കുപ്പായം. അദ്ദേഹം കൽപ്പിച്ചിരുന്നത്പോലെ, അയാൾ അത് യഅ്ക്വൂബ് നബി (അ) ന്റെ മുഖത്ത് കൊണ്ടുവന്നു ഇട്ടുകൊടുത്തു. യൂസുഫ് നബി (അ) പറഞ്ഞതുപോലെ, പിതാവിന്റെ നഷ്ടപ്പെട്ട കാഴ്ച തിരിച്ചുകിട്ടുകയും ചെയ്തു. അദ്ദേഹം പ്രതീക്ഷിച്ചിരുന്നതും പറഞ്ഞിരുന്നതും ശരിയായിരുന്നുവെന്നും, അദ്ദേഹത്തിന് ബുദ്ധിമോശം സംഭവിക്കുകയോ തെറ്റുപറ്റുകയോ ചെയ്തിട്ടില്ലെന്നും വ്യക്തമായി. 86-ാം വചനത്തിൽ കണ്ടതുപോലെ, നിങ്ങൾക്കറിയാത്ത ചില കാര്യങ്ങളൊക്കെ എനിക്കറിയാമെന്ന് അവരോട് അദ്ദേഹം മുമ്പേ പറഞ്ഞിരുന്നു. ആ വാക്ക് ഈ സന്ദർഭത്തിൽ അവരെ അദ്ദേഹം ഓർമിപ്പിച്ചു.

قَالُوا۟ يَٰٓأَبَانَا ٱسْتَغْفِرْ لَنَا ذُنُوبَنَآ إِنَّا كُنَّا خَٰطِـِٔينَ ﴿٩٧﴾

**﴾97﴿ അവർ [മക്കൾ] പറഞ്ഞു: ഞങ്ങളുടെ പിതാവേ, ഞങ്ങൾക്ക് വേണ്ടി ഞങ്ങളുടെ പാപങ്ങൾക്ക് നിങ്ങൾ പാപമോചനം തേടേണമേ!-നിശ്ചയമായും, ഞങ്ങൾ തെറ്റ് ചെയ്തവരായിരിക്കുന്നു!**

قَالَ سَوْفَ أَسْتَغْفِرُ لَكُمْ رَبِّيٓ ۖ إِنَّهُۥ هُوَ ٱلْغَفُورُ ٱلرَّحِيمُ ﴿٩٨﴾

﴾98﴿ അദ്ദേഹം പറഞ്ഞു: നിങ്ങള്‍ക്ക് വേണ്ടി ഞാന്‍ എന്‍റെ റബ്ബിനോട് വഴിയെ പാപമോചനം തേടുന്നതാണ്. നിശ്ചയമായും അവന്‍ തന്നെയാണ് വളരെ പൊറുക്കുന്നവനും കരുണാനിധിയുമായുള്ളവന്‍.

---

﴾97﴿ قَالُوا അവര്‍ പറഞ്ഞു يَاأَبَانَا ഞങ്ങളുടെ ബാപ്പാ اسْتَغْفِرْ നിങ്ങള്‍ പാപമോചനം (പൊറുക്കുവാന്‍) തേടണം لَنَا ഞങ്ങള്‍ക്കുവേണ്ടി ذُنُوبَنَا ഞങ്ങളുടെ പാപങ്ങള്‍ക്ക് إِنَّا كُنَّا നിശ്ചയമായും ഞങ്ങള്‍ ആയിരിക്കുന്നു خَاطِئِينَ പിഴച്ചവര്‍, തെറ്റുചെയ്തവര്‍ ﴾98﴿ قَالَ അദ്ദേഹം പറഞ്ഞു سَوْفَ വഴിയെ, പിറകെ أَسْتَغْفِرُ ഞാന്‍ പാപമോചനം തേടും لَكُمْ നിങ്ങള്‍ക്ക് വേണ്ടി رَبِّي എന്‍റെ റബ്ബിനോട് إِنَّهُ هُوَ നിശ്ചയമായും അവന്‍ തന്നെ الْغَفُورُ വളരെ പൊറുക്കുന്നവന്‍ الرَّحِيمُ കരുണാനിധി

---

തങ്ങളുടെ പക്കല്‍ വന്നുപോയ തെറ്റുകള്‍ അവര്‍ പിതാവിനോട് ഏറ്റു പറയുകയും, തങ്ങളുടെ പാപങ്ങള്‍ പൊറുക്കുവാന്‍ അല്ലാഹുവിനോട് പ്രാര്‍ത്ഥിക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തു. അപ്പോള്‍ തന്നെ പ്രാര്‍ത്ഥിക്കാതെ, വഴിയെ ചെയ്തു കൊള്ളാമെന്ന് പറഞ്ഞത്, ഉപയുക്തമായ വല്ല സന്ദര്‍ഭത്തിലും അതിനായി പ്രത്യേകം പ്രാര്‍ത്ഥന നടത്താമെന്ന് കരുതിയായിരിക്കാം. അല്ലാഹുവിനറിയാം. അനന്തരം യൂസുഫ് നബി (അ) പറഞ്ഞേല്‍പിച്ചിരുന്ന പ്രകാരം ആ കുടുംബം മുഴുവനും- യഅ്ക്വൂബ് നബി (അ), യൂസുഫ് നബി (അ) ന്‍റെ മാതാവും, എല്ലാ മക്കളും അവരോട് ബന്ധപ്പെട്ടവരും അടങ്ങിയ ആ കുടുംബം മുഴുവനും- ഈജിപ്തിലേക്ക് യാത്രയായി. അവരുടെ യാത്രക്കാവശ്യമായ എല്ലാചിലവുകളും സഹോദരന്മാരുടെ പക്കല്‍ യൂസുഫ് നബി (അ) കൊടുത്തയച്ചിരുന്നുവെന്നും, യഅ്ക്വൂബ് നബി (അ) ക്ക് പ്രത്യേകമായി ഫാറോവാ രാജാവിന്‍റെ ഒരു രഥവും അയച്ചിരുന്നുവെന്നും ബൈബ്ള്‍ പറയുന്നു. വാസ്തവം അല്ലാഹുവിനറിയാം.

فَلَمَّا دَخَلُوا۟ عَلَىٰ يُوسُفَ ءَاوَىٰٓ إِلَيْهِ أَبَوَيْهِ وَقَالَ ٱدْخُلُوا۟ مِصْرَ إِن شَآءَ ٱللَّهُ ءَامِنِينَ ﴿٩٩﴾

﴾99﴿ അങ്ങനെ, അവര്‍ [ആ കുടുംബം] യൂസുഫിന്‍റെ അടുക്കല്‍ പ്രവേശിച്ചപ്പോള്‍,- അദ്ദേഹം തന്‍റെ മാതാപിതാക്കളെ തന്നിലേക്ക് അണച്ചുകൂട്ടി (സ്വീകരിച്ചു). അദ്ദേഹം പറയുകയും ചെയ്തു: നിങ്ങള്‍, അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷം, നിര്‍ഭയരായിക്കൊണ്ട് (സമാധാന പൂര്‍വ്വം) മിസ്റില്‍ [ഈജിപ്തില്‍] പ്രവേശിച്ചു കൊള്ളുക.

وَرَفَعَ أَبَوَيْهِ عَلَى ٱلْعَرْشِ وَخَرُّواْ لَهُۥ سُجَّدًا ۖ وَقَالَ يَٰٓأَبَتِ هَٰذَا تَأْوِيلُ رُءْيَٰىَ مِن قَبْلُ قَدْ جَعَلَهَا رَبِّى حَقًّا ۖ وَقَدْ أَحْسَنَ بِىٓ إِذْ أَخْرَجَنِى مِنَ ٱلسِّجْنِ وَجَآءَ بِكُم مِّنَ ٱلْبَدْوِ

**《100》 തന്റെ മാതാപിതാക്കളെ അദ്ദേഹം സിംഹാസന [സ്ഥാനപീഠ]ത്തിന്മേൽ കയറ്റിയിരുത്തുകയും ചെയ്തു. അവർ (എല്ലാം) അദ്ദേഹത്തിന്ന് സുജൂദ് [പ്രണാമം] ചെയ്തുകൊണ്ട് വീഴുകയും ചെയ്തു. അദ്ദേഹം പറയുകയും ചെയ്തു: എന്റെ പിതാവേ, ഇത് എന്റെ മുമ്പത്തെ സ്വപ്നത്തിന്റെ പുലർച്ചയാകുന്നു; എന്റെ റബ്ബ് അതൊരു യഥാർത്ഥമാക്കിക്കഴിഞ്ഞു. അവൻ എനിക്ക് നന്മചെയ്യുകയും ചെയ്തിട്ടുണ്ട്: (അതെ) എന്നെ അവൻ തടവിൽ നിന്ന് (മോചിപ്പിച്ചു) പുറത്തുകൊണ്ടുവരുകയും, നിങ്ങളെ മരുഭൂമിയിൽനിന്ന് കൊണ്ടുവ(ന്നു ത)രുകയും ചെയ്തിരിക്കെ;**

مِنۢ بَعْدِ أَن نَّزَغَ ٱلشَّيْطَٰنُ بَيْنِى وَبَيْنَ إِخْوَتِىٓ ۚ إِنَّ رَبِّى لَطِيفٌ لِّمَا يَشَآءُ ۚ إِنَّهُۥ هُوَ ٱلْعَلِيمُ ٱلْحَكِيمُ ﴿١٠٠﴾

**എന്റെയും എന്റെ സഹോദരന്മാരുടെയും ഇടയിൽ പിശാച് (കുഴപ്പം) ഇളക്കിവിട്ടതിന് ശേഷം. നിശ്ചയമായും, എന്റെ റബ്ബ് അവൻ ഉദ്ദേശിക്കുന്നതിനെ സൗമ്യമായി ചെയ്യുന്നവനാകുന്നു. നിശ്ചയമായും, അവൻതന്നെയാകുന്നു സർവ്വജ്ഞനും അഗാധജ്ഞനുമായുള്ളവൻ.**

---

《99》 فَلَمَّا دَخَلُوا അങ്ങനെ (എന്നിട്ട്) അവർ പ്രവേശിച്ചപ്പോൾ عَلَىٰ يُوسُفَ യൂസുഫിൽ, യൂസുഫിന്റെ അടുക്കൽ آوَىٰ അദ്ദേഹം അടുപ്പിച്ചു, കൂട്ടിച്ചേർത്തു, അണച്ചുകൂട്ടി إِلَيْهِ തന്റെ അടുക്കലേക്ക് أَبَوَيْهِ തന്റെ മാതാപിതാക്കളെ وَقَالَ അദ്ദേഹം പറയുകയും ചെയ്തു ادْخُلُوا പ്രവേശിച്ചുകൊള്ളുവിൻ مِصْرَ മിസ്വ്റിൽ, ഈജിപ്തിൽ إِنْ شَاءَ ഉദ്ദേശിക്കുന്നപക്ഷം اللَّهُ അല്ലാഹു آمِنِينَ നിർഭയരായി, സമാധാനപ്പെട്ടുകൊണ്ട് 《100》 وَرَفَعَ അദ്ദേഹം ഉയർത്തുക (കയറ്റിയിരുത്തുക)യും أَبَوَيْهِ തന്റെ മാതാപിതാക്കളെ عَلَى الْعَرْشِ സിംഹാസന (രാജപീഠ- സ്ഥാനപീഠ)ത്തിന്മേൽ وَخَرُّوا അവർ വീഴുകയും ചെയ്തു لَهُ അദ്ദേഹത്തിന് سُجَّدًا സുജൂദ് (പ്രണാമം- തലകുനിക്കൽ- കുനിയൽ) ചെയ്യുന്നവരായി وَقَالَ അദ്ദേഹം പറയുകയും ചെയ്തു يَا أَبَتِ എന്റെ ഉപ്പാ, പിതാവേ هَٰذَا تَأْوِيلُ ഇത്

പുലർച്ചയാണ്, പൊരുളാണ്, വ്യാഖ്യാനമാണ് رُؤْيَايَ എന്റെ സ്വപ്നത്തിന്റെ مِن قَبْلُ മുമ്പുള്ള, മുമ്പത്തെ قَدْ جَعَلَهَا അതിനെ ആക്കിയിട്ടുണ്ട്, ആക്കിക്കഴിഞ്ഞു رَبِّي എന്റെ റബ്ബ് حَقًّا യഥാർത്ഥം, നേര് وَقَدْ أَحْسَنَ അവൻ നന്മ ചെയ്തിട്ടുമുണ്ട് بِي എന്നിൽ, എനിക്ക് إِذْ أَخْرَجَنِي അവൻ എന്നെ പുറത്ത് കൊണ്ടുവന്നപ്പോൾ (വന്നിരിക്കെ) مِنَ السِّجْنِ തടവിൽ നിന്ന് وَجَاءَ بِكُم നിങ്ങളെ കൊണ്ടുവരുകയും ചെയ്തു مِنَ الْبَدْوِ മരുഭൂമിയിൽനിന്ന് مِن بَعْدِ ശേഷം, പിന്നീടായി أَن نَّزَغَ ഇളക്കിവിട്ടതിന് الشَّيْطَانُ പിശാച് بَيْنِي എന്റെ ഇടയിൽ وَبَيْنَ إِخْوَتِي എന്റെ സഹോദരന്മാർക്കിടയിലും إِنَّ رَبِّي നിശ്ചയമായും എന്റെ റബ്ബ് لَطِيفٌ സൗമ്യമായി (സൂക്ഷ്മമായി) ചെയ്യുന്നവനാണ് لِّمَا يَشَاءُ അവൻ ഉദ്ദേശിക്കുന്നകാര്യത്തിന് إِنَّهُ هُوَ നിശ്ചയമായും അവർ തന്നെ الْعَلِيمُ സർവ്വജ്ഞൻ, (എല്ലാം) അറിയുന്നവൻ الْحَكِيمُ അഗാധജ്ഞൻ, യുക്തിമാൻ

---

യഅ്ക്വൂബ് നബി (അ) യും കുടുംബവും ഈജിപ്തിൽ വന്നെത്തുന്ന ദിവസം ഈജിപ്തുകാർക്ക് പൊതുവെ ഒരു ഉത്സവ പ്രതീതിയുണ്ടായിരിക്കുമെന്നും, പ്രത്യേകിച്ച് യൂസുഫ് നബി (അ) നെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്റെ സന്തോഷത്തിന് അതിരുണ്ടാവുകയില്ലെന്നും പറയേണ്ടതില്ലല്ലോ. അദ്ദേഹം മാതാപിതാക്കളെ അണച്ചുകൂട്ടി ആലിംഗനം ചെയ്തുകൊണ്ട് സസന്തോഷം സ്വാഗതം നൽകുകയും, സമാധാനത്തിന്റെ മംഗളാശംസകൾ നൽകുകയും ചെയ്തു. സ്ഥാനപീഠത്തിന്മേൽ കയറ്റിഇരുത്തി മാതാപിതാക്കളെ ബഹുമാനിച്ചു. വന്നവരാകട്ടെ, എല്ലാവരും അദ്ദേഹത്തിന് അന്നത്തെ ആചാരപ്രകാരം തലകുനിച്ചു ഉപചാരമർപ്പിക്കുകയും ചെയ്തു. മുമ്പുതാൻ കണ്ടിരുന്ന ആ സ്വപ്നത്തിന്റെ– സൂര്യ ചന്ദ്രന്മാരും പതിനൊന്ന് നക്ഷത്രങ്ങളും തനിക്ക് സുജൂദ് ചെയ്തതായി സ്വപ്നം കണ്ടതിന്റെ– വ്യാഖ്യാനം യഥാർത്ഥമായി പുലർന്നു കഴിഞ്ഞതും, തനിക്ക് ഇതിനുമുമ്പ് അല്ലാഹു ചെയ്തു തന്നിട്ടുള്ളതുമായ അനുഗ്രഹങ്ങളെ എടുത്തു പറഞ്ഞു അനുസ്മരിച്ചുകൊണ്ട് അദ്ദേഹം അല്ലാഹുവിന് നന്ദി പ്രകടിപ്പിക്കുകയും ചെയ്തു.

സുജൂദ് കൊണ്ട് ഇവിടെ വിവക്ഷ ആരാധനയുടെ സുജൂദാകുന്ന സാഷ്ടാംഗ നമസ്കാരമല്ല. 4-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ പ്രസ്താവിച്ചത്പോലെ, ഉപചാരത്തിന്റെ സുജൂദുകളാകുന്ന തലകുനിക്കൽ, കുനിഞ്ഞുനിൽക്കൽ, കൈകൂപ്പൽ, മുട്ടുകുത്തൽ പോലെയുള്ള പ്രണാമങ്ങളിൽ ഏതെങ്കിലും ഒന്നാകുന്നു. ആരാധന അല്ലാഹുവിന്നല്ലാതെ പാടില്ലന്നുള്ളത് എല്ലാ കാലത്തും ഇസ്ലാമിന്റെ നീക്ക്പോക്കില്ലാത്തതും, സുസ്ഥിരമായതുമായ ഒരു തത്വമത്രെ. സ്വപ്നത്തിൽ സൂര്യ ചന്ദ്രന്മാർ സുജൂദ് ചെയ്യുന്നതായി കണ്ടതിൽനിന്നും, ആ സ്വപ്നത്തിന്റെ പുലർച്ചയായി ഈ സുജൂദിനെ എണ്ണിയതിൽനിന്നും തന്നെ മനസ്സിലാക്കാവുന്നതാണിത്. സുജൂദിന്റെ അർത്ഥങ്ങളെപ്പറ്റി കൂടുതൽ വിവരം അടുത്ത സൂ: 15-ാം വചനത്തിൽ വെച്ചുകാണാം.

ഇവിടത്തെ സുജൂദിനെപ്പറ്റി ചില ക്വുർആൻ വ്യാഖ്യാതാക്കളിൽ അത് ആരാധനയുടെ സുജൂദ് തന്നെയായിരുന്നുവെന്ന് അഭിപ്രായമുള്ളവരും ഇല്ലാതില്ല. പക്ഷേ, സുജൂദ് യൂസുഫ് നബി (അ) ക്കായിരുന്നില്ലെന്നും, തങ്ങൾക്ക്ലഭിച്ച മഹത്തായ അനുഗ്രഹത്തിനും സന്തോഷത്തിനും നന്ദിയായിക്കൊണ്ട് അല്ലാഹുവിനു ചെയ്ത നന്ദിയുടെ സുജൂദായി (سجود الشكر) അവർ നിലത്തുവീണുവെന്നുമാണ് അവർ പറയുന്നത്. മാതാപിതാ

ക്കളെ സ്ഥാനപീഠത്തിൽ കയറ്റി ഇരുത്തി ആദരിച്ചുവെന്ന് പറഞ്ഞതിന് ശേഷമാണല്ലോ അവരെല്ലാം അദ്ദേഹത്തിന് സുജൂദ് ചെയ്തുവെന്ന് പറഞ്ഞത്. സ്ഥാനപീഠത്തിൽ കയറ്റി ആദരിക്കുന്നതിന് മുമ്പല്ലാതെ- അതിന് ശേഷം- താഴ്മയുടെ സൂചനയായ സുജൂദ് ഉണ്ടാവാൻ ന്യായമില്ലെന്നും, മാതാപിതാക്കൾക്ക് മക്കൾ താഴ്മചെയ്യുകയല്ലാതെ- മാതാപിതാക്കൾ മക്കൾക്ക് താഴ്മചെയ്യൽ- അനുയോജ്യമല്ലെന്നും അവർ പറയുന്നു. എന്നാൽ, അവർ സുജൂദ് ചെയ്തതിനെത്തുടർന്ന് ഇത് എന്റെ സ്വപ്നത്തിന്റെ പുലർച്ചയാണെന്നും, അത് അല്ലാഹു യഥാർത്ഥമാക്കിയിരിക്കുന്നുവെന്നും യൂസുഫ് നബി (അ) പറഞ്ഞിട്ടുള്ള സ്ഥിതിക്ക് ഒന്നാമത്തെ അഭിപ്രായമാണ് കൂടുതൽ ശക്തവും വ്യക്തവുമായി തോന്നുന്നത്. الله اعلم

അവസാനം യൂസുഫ് നബി (അ) ഇങ്ങിനെ പ്രാർത്ഥിക്കുകയായി:-

۞ رَبِّ قَدْ ءَاتَيْتَنِى مِنَ ٱلْمُلْكِ وَعَلَّمْتَنِى مِن تَأْوِيلِ ٱلْأَحَادِيثِ ۚ فَاطِرَ ٱلسَّمَـٰوَٰتِ وَٱلْأَرْضِ أَنتَ وَلِىِّۦ فِى ٱلدُّنْيَا وَٱلْـَٔاخِرَةِ ۖ تَوَفَّنِى مُسْلِمًا وَأَلْحِقْنِى بِٱلصَّـٰلِحِينَ ﴿١٠١﴾

**《101》എന്റെ റബ്ബേ! നീ എനിക്ക് രാജാധികാരത്തിൽ നിന്നും (കുറെയൊക്കെ) നൽകിയിട്ടുണ്ട്; വർത്തമാനങ്ങളുടെ വ്യാഖ്യാനത്തിൽനിന്നും (കുറെയെല്ലാം) നീ എനിക്ക് പഠിപ്പിച്ചു തരുകയും ചെയ്തിരിക്കുന്നു. ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടികർത്താവേ! നീ, ഇഹത്തിലും, പരത്തിലും എന്റെ രക്ഷാധികാരിയാകുന്നു. എന്നെ നീ മുസ്‌ലിമായി [കീഴൊതുക്കമുള്ളവനായി] മരിപ്പിക്കേണമേ! എന്നെ സജ്ജനങ്ങളിൽ ചേർക്കുകയും ചെയ്യേണമേ!**

---

《101》 رَبِّ എന്റെ റബ്ബേ قَدْ آتَيْتَنِي നീ എനിക്ക് നൽകിയിട്ടുണ്ട് مِنَ الْمُلْكِ രാജാധികാരത്തിൽനിന്ന് وَعَلَّمْتَنِي എനിക്ക് നീ പഠിപ്പിക്കുകയും ചെയ്തു مِنْ تَأْوِيلِ വ്യാഖ്യാനത്തിൽനിന്ന് الْأَحَادِيثِ വർത്തമാനങ്ങളുടെ فَاطِرَ സൃഷ്ടിച്ചുണ്ടാക്കിയവനേ السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضِ ഭൂമിയെയും أَنْتَ നീ وَلِيِّي എന്റെ രക്ഷാധികാരി (കൈകാര്യക്കാരൻ) ആകുന്നു فِي الدُّنْيَا ഇഹത്തിൽ وَالْآخِرَةِ പരലോകത്തിലും تَوَفَّنِي എന്നെ നീ പൂർണമായെടുക്കേണമേ (മരിപ്പിക്കണേ) مُسْلِمًا മുസ്‌ലിമായിക്കൊണ്ട് وَأَلْحِقْنِي എന്നെ നീ ചേർക്കുകയും ചെയ്യേണമേ بِالصَّالِحِينَ സജ്ജനങ്ങളോട്, സദ്‌വൃത്തരിൽ

---

രാജാധികാരം കൊണ്ടുദ്ദേശ്യം ഈജിപ്തിൽ അദ്ദേഹത്തിന് ഭരണകാര്യങ്ങളിൽ ലഭിച്ച നേതൃത്വംതന്നെ. കിരീടധാരിയായ ഒരു ഫറോവാ (ഫിർഔൻ) രാജാവുണ്ടെങ്കിലും ഈജിപ്തിലെ ഭരണം മിക്കവാറും നടന്നിരുന്നത് യൂസുഫ് നബി (അ) യുടെ കൈക്കായിരുന്നു. വർത്തമാനങ്ങളുടെ വ്യാഖ്യാനം എന്ന് പറഞ്ഞതിൽ സ്വപ്നവാർത്തകൾ തുടങ്ങിയ എല്ലാ വാർത്തകളുടെയും വ്യാഖ്യാനവും പൊരുളും ഉൾപ്പെടുന്നു. ഇഹത്തിൽ വെച്ച്

അല്ലാഹു തനിക്ക് നൽകിയ നിസ്തുലമായ ഈ അനുഗ്രഹങ്ങളെ എടുത്തു പറഞ്ഞു നന്ദി പ്രകാശിപ്പിച്ചുകൊണ്ട് അത്പോലെ തന്റെ പരലോക ജീവിതവും അനുഗൃഹീതമാക്കിത്തരേണമെന്ന് അദ്ദേഹം അല്ലാഹുവിനോട് പ്രാർത്ഥിക്കുകയാണ്. പരലോകജീവിതം അനുഗൃഹീതമായിരിക്കണമെങ്കിൽ, കാലഗതി പ്രാപിക്കുമ്പോൾ മുസ്‌ലിമായിരിക്കുകയും, സജ്ജനങ്ങളിൽ ഉൾപ്പെടുകയും വേണ്ടതുണ്ട്. ഈ രണ്ട് കാര്യവും സിദ്ധിക്കുകയാണ് ഒരു മനുഷ്യന് ലഭിക്കുന്ന ഏറ്റവും വലിയ നേട്ടം. ഇബ്റാഹീം നബി (അ) യെപ്പറ്റി അദ്ദേഹം ഋജുമാനസനായ ഒരു മുസ്‌ലിമായിരുന്നു (3:67) എന്നും, അദ്ദേഹം പരലോകത്ത് സജ്ജനങ്ങളിൽ പെട്ടവനാണ് (29:27) എന്നും പ്രശംസിച്ചു പറഞ്ഞിരിക്കുന്നതും അതുകൊണ്ടാകുന്നു. അതുകൊണ്ട്തന്നെയാണ് യൂസുഫ് നബി (അ) യും ആ രണ്ടുകാര്യങ്ങൾക്കും പ്രാർത്ഥനയിൽ പ്രത്യേകം അപേക്ഷിച്ചത്.

نَحۡنُ نَقُصُّ عَلَيۡكَ أَحۡسَنَ ٱلۡقَصَصِ (നിനക്ക് വളരെ നല്ല ഒരു കഥ നാം വിവരിച്ചു തരുന്നു) എന്ന് പറഞ്ഞു കൊണ്ടായിരുന്നു ഈ സംഭവബഹുലമായ ചരിത്രം അല്ലാഹു വിവരിക്കുവാൻ തുടങ്ങിയത്. സൂറത്തിന്റെ ആരംഭം മുതൽ ക്രമമായി വിവരിക്കപ്പെട്ട ആ സംഭവങ്ങളെ ചൂണ്ടിക്കൊണ്ട് അല്ലാഹു പറയുന്നു:-

ذَٰلِكَ مِنۡ أَنۢبَآءِ ٱلۡغَيۡبِ نُوحِيهِ إِلَيۡكَۖ وَمَا كُنتَ لَدَيۡهِمۡ إِذۡ أَجۡمَعُوٓاْ أَمۡرَهُمۡ وَهُمۡ يَمۡكُرُونَ ﴿١٠٢﴾

**﴾102﴿ അത് അദൃശ്യ വാർത്തകളിൽ പെട്ടതാകുന്നു; അത്, നാം നിനക്കു വഹ്‌യ് [ദിവ്യസന്ദേശം] നൽകുകയാണ്. അവർ [യൂസുഫിന്റെ സഹോദരന്മാർ] കുതന്ത്രം പ്രയോഗിച്ചുകൊണ്ട് തങ്ങളുടെ (ഉദ്ദിഷ്ട) കാര്യം യോജിച്ചുറപ്പിച്ചപ്പോൾ, അവരുടെ അടുക്കൽ നീ ഉണ്ടായിരുന്നില്ലല്ലോ.**

وَمَآ أَكۡثَرُ ٱلنَّاسِ وَلَوۡ حَرَصۡتَ بِمُؤۡمِنِينَ ﴿١٠٣﴾

**﴾103﴿ മനുഷ്യരിൽ അധികമാളും- നീ അതിയായിമോഹിച്ചിരുന്നാലും- സത്യവിശ്വാസികളല്ല.**

وَمَا تَسۡـَٔلُهُمۡ عَلَيۡهِ مِنۡ أَجۡرٍۚ إِنۡ هُوَ إِلَّا ذِكۡرٞ لِّلۡعَٰلَمِينَ ﴿١٠٤﴾

**﴾104﴿ ഇതിന്റെപേരിൽ അവരോട് നീ യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല.**

**ഇത് ലോകർക്ക് (പൊതുവെ) വേണ്ടിയുള്ള ഒരു ഉൽബോധനമല്ലാതെ (മറ്റൊന്നും) അല്ല.**

---

﴾102﴿ ذَٰلِكَ അത് مِنۡ أَنۢبَآءِ വാർത്തകളിൽ പെട്ടതാണ് ٱلۡغَيۡبِ അദൃശ്യത്തിന്റെ, മറഞ്ഞ نُوحِيهِ അതിനെ നാം വഹ്‌യ് നൽകുന്നു إِلَيۡكَ നിനക്ക് وَمَا كُنتَ നീ ഉണ്ടായിരുന്നില്ല,

ആയിരുന്നില്ല لَدَيْهِمْ അവരുടെ അടുക്കൽ إِذْأَجْمَعُوا അവർ ഏകോപിച്ച (തീർച്ചപ്പെടുത്തിയ- ഉറപ്പിച്ച)പ്പോൾ أَمْرَهُمْ അവരുടെ കാര്യം وَهُمْ അവർ, അവരായികൊണ്ട് يَمْكُرُونَ അവർ കുതന്ത്രം പ്രയോഗിച്ചു (കൊണ്ട്) ﴾103﴿ وَمَاأَكْثَرُ അധികമാളുമല്ല النَّاسِ മനുഷ്യരിൽ وَلَوْحَرَصْتَ നീ മോഹിച്ചാലും, നിനക്ക് അത്യാഗ്രഹമുണ്ടായാലും بِمُؤْمِنِينَ സത്യവിശ്വാസികൾ ﴾104﴿ وَمَا تَسْأَلُهُمْ അവരോട് നീ ചോദിക്കുന്നുമില്ല عَلَيْهِ ഇതിന്റെ (അതിന്റെ) പേരിൽ مِنْ أَجْرٍ യാതൊരു പ്രതിഫലവും إِنْهُوَ അതല്ല, ഇതല്ല إِلاذِكْرٌ ഒരു ഉൽബോധനം, സ്മരണ (പ്രസ്താവന) അല്ലാതെ لِلْعَالَمِينَ ലോകർക്ക്, ലോകർക്ക് വേണ്ടിയുള്ള

---

ഒരു ദൃക്സാക്ഷിയെപ്പോലെ, മേൽ വിവരിച്ച ദീർഘമായ ചരിത്ര സംഭവങ്ങൾ സവിശദം വസ്തുനിഷ്ഠമായി നബി തിരുമേനിﷺക്കു വിവരിക്കുവാൻ കഴിഞ്ഞത് അതെല്ലാം അല്ലാഹു വഹ്‌യ്മൂലം അറിയിച്ചു കൊടുത്തത് കൊണ്ടാകുന്നു. യൂസുഫ് നബി (അ)യെ കിണറ്റിൽ ഇട്ടേക്കുക മുതലായ ചതിപ്രയോഗങ്ങൾക്ക് അദ്ദേഹത്തിന്റെ സഹോദരന്മാർ ഗൂഢാലോചന ചെയ്തു തീരുമാനിച്ചപ്പോഴൊന്നും നബിﷺ അവിടെ ഉണ്ടായിരുന്നില്ല. എന്നാലും അവിടെ ഹാജറുണ്ടായിരുന്നപോലെ ശരിക്കും അതൊക്കെ നബിﷺവിവരിക്കുകയും ചെയ്യുന്നു. മുൻ വേദഗ്രന്ഥങ്ങളിൽനിന്നോ മറ്റോ പഠിച്ചറിയുവാനും അവിടുത്തേക്ക് കഴിഞ്ഞില്ല. അറബികൾക്കും അതിനെപ്പറ്റി ഒരു വിവരവുമില്ല. അപ്പോൾ, നബിﷺയെയും അറബി ജനതയെയും സംബന്ധിച്ചിടത്തോളം ഇതെല്ലാം അദൃശ്യ വിവരങ്ങൾ തന്നെ. ക്വുർആൻ അല്ലാഹുവിൽ നിന്നുള്ളതാണെന്നുള്ളതിന് വ്യക്തമായ തെളിവാണല്ലോ ഇതും.

വസ്തുത ഇതാണെങ്കിലും ജനങ്ങളിൽ അധിക ഭാഗവും ക്വുർആനിൽ വിശ്വസിക്കുവാൻ കൂട്ടാക്കുന്നില്ല. എല്ലാവരും വിശ്വസിച്ചു കാണണമെന്ന് നബിﷺക്ക് അതിയായ ആഗ്രഹമുണ്ടെന്നത് ശരിതന്നെ. പക്ഷേ, അത് പ്രാവർത്തികമാകുന്നതല്ല. കാരണം, ലക്ഷ്യവും ദൃഷ്ടാന്തവും ഇല്ലാത്തത്കൊണ്ടല്ല- മത്സര ബുദ്ധിയും ദുർവാശിയും മൂലമാണ്- അവർ വിശ്വസിക്കാതിരിക്കുന്നത്. അധികമാളുകളും ഇത്തരക്കാരാണ്താനും. ക്വുർആൻ പ്രബോധനം ചെയ്യുന്നതിന്റെ പേരിൽ നബിﷺ അവരോട് വല്ല പ്രതിഫലവും ആവശ്യപ്പെടുന്നുണ്ടെങ്കിൽ അവരുടെ നിഷേധത്തിന് അതൊരു ന്യായമായി എടുത്തു പറയാമായിരുന്നു; അതും ഇല്ല. അതുകൊണ്ട് അല്ലാഹുവിൽനിന്ന് ലഭിക്കുന്ന സന്ദേശങ്ങൾ പ്രബോധനം ചെയ്യുകയേ നബിﷺ ചെയ്യേണ്ടതുള്ളൂ. എല്ലാ മനുഷ്യരുടെയും ഗുണത്തിനുവേണ്ടിയുള്ള ഒരു പ്രമാണമാണ് ഈ ക്വുർആൻ. വിശ്വസിക്കുന്നവർ വിശ്വസിച്ചുകൊള്ളട്ടെ, അല്ലാത്തവർ നിഷേധിച്ചുകൊള്ളട്ടെ. (فَمَن شَاء فَلْيُؤْمِن وَمَن شَاء فَلْيَكْفُرْ) പ്രബോധനം ചെയ്യൽ മാത്രമേ നബിﷺക്ക് കടമയുള്ളൂ. (إِنْ عَلَيْكَ إِلاَّ الْبَلاغُ) എന്നൊക്കെയാണ് തുടർന്നു പറഞ്ഞതിലടങ്ങിയ ആശയം.

മനുഷ്യരിൽ അധികമാളുകളും വിശ്വസിക്കുന്നവരല്ല എന്നുള്ള 103-ാം വചനത്തിലെ പ്രസ്താവന പ്രധാനപ്പെട്ട ഒരു യാഥാർത്ഥ്യമാണ് തരുന്നത്. ഭൂരിപക്ഷത്തിന്റെയോ, ബഹുഭൂരിഭാഗത്തിന്റെയോ അഭിപ്രായമോ, അനുകൂലമോ ആസ്പദമാക്കി സത്യമാർഗവും, സനാതന തത്വങ്ങളും നിർണയിക്കുവാൻ പാടില്ലെന്നും സത്യത്തിന്റെ കക്ഷി എപ്പോഴും ന്യൂനപക്ഷമായിരിക്കുമെന്നുമുള്ളതാണത്. ശിർക്ക്, അന്ധവിശ്വാസം, അനാചാരം,

ദുർവൃത്തികൾ ആദിയായവയിലാകട്ടെ, ധാർമികവും മാനുഷികവുമായ മൂല്യങ്ങളുടെ നേരെയുള്ള അവഹേളനങ്ങളിലാകട്ടെ, എക്കാലവും ബഹുഭൂരിപക്ഷത്തിന്റെ പിൻതുണയും അനുഭാവവും ഉണ്ടായിരിക്കുമെന്നുള്ളത് അനുഭവം കൊണ്ടറിയാവുന്ന ഒരു നഗ്ന സത്യമാണല്ലോ.

## വിഭാഗം - 12

وَكَأَيِّن مِّنْ ءَايَةٍ فِى ٱلسَّمَـٰوَٰتِ وَٱلْأَرْضِ يَمُرُّونَ عَلَيْهَا وَهُمْ عَنْهَا مُعْرِضُونَ ﴿١٠٥﴾

**《105》 എത്ര (യേറെ) ദൃഷ്ടാന്തങ്ങളാണ് ആകാശങ്ങളിലും ഭൂമിയിലുമുള്ളത്?! അവർ [മനുഷ്യർ] അവയിലൂടെ നടന്നു കൊണ്ടിരിക്കുന്നു; അവരാകട്ടെ, അവയെക്കുറിച്ച് (അവഗണിച്ചു) തിരിഞ്ഞുകളയുന്നവരുമാകുന്നു!**

وَمَا يُؤْمِنُ أَكْثَرُهُم بِٱللَّهِ إِلَّا وَهُم مُّشْرِكُونَ ﴿١٠٦﴾

**《106》 അവരിൽ അധികമാളുകളും അല്ലാഹുവിൽ വിശ്വസിക്കുന്നുമില്ല; അവർ (അവനോട്) പങ്ക് ചേർക്കുന്നവരായും കൊണ്ടല്ലാതെ.**

أَفَأَمِنُوٓا۟ أَن تَأْتِيَهُمْ غَـٰشِيَةٌ مِّنْ عَذَابِ ٱللَّهِ أَوْ تَأْتِيَهُمُ ٱلسَّاعَةُ بَغْتَةً وَهُمْ لَا يَشْعُرُونَ ﴿١٠٧﴾

**《107》 എന്നാൽ, അല്ലാഹുവിന്റെ ശിക്ഷയിൽനിന്നും മൂടിക്കളയുന്ന വല്ല സംഭവവും അവർക്ക് വന്നെത്തുന്നതിനെക്കുറിച്ച് അവർ (സമാധാനിച്ച്) നിർഭയരായിരിക്കുകയാണോ?! അല്ലെങ്കിൽ, അവർ അറിയാത്തവിധം പെട്ടെന്ന് അന്ത്യസമയം അവർക്ക് വന്നെത്തുന്നതിനെക്കുറിച്ച്?!**

---

《105》 وَكَأَيِّنْ എത്രയേറെ (എത്രയോ) ഉണ്ട് مِنْ آيَةٍ ദൃഷ്ടാന്തമായിട്ട്, ദൃഷ്ടാന്തത്തിൽനിന്ന് فِي السَّمَاوَاتِ ആകാശങ്ങളിൽ وَالأَرْضِ ഭൂമിയിലും يَمُرُّونَ അവർ നടന്നു കൊണ്ടിരിക്കുന്നു, സഞ്ചരിക്കുന്നു عَلَيْهَا അതിലൂടെ, അവയുടെ അടുക്കലൂടെ وَهُمْ അവരാകട്ടെ, അവർ ആയിക്കൊണ്ട് عَنْهَا അവയെക്കുറിച്ച്, അവയിൽനിന്നും مُعْرِضُونَ തിരിഞ്ഞുകളയുന്നവരാണ്, അവഗണിക്കുന്നവർ 《106》 وَمَا يُؤْمِنُ വിശ്വസിക്കുന്നുമില്ല أَكْثَرُهُمْ അവരിലധികവും, അധികമാളും بِاللَّهِ അല്ലാഹുവിൽ إِلا وَهُمْ അവരായിക്കൊണ്ടല്ലാതെ مُشْرِكُونَ മുശ്‌രിക്കുകൾ, പങ്കുചേർക്കുന്നവർ 《107》 أَفَأَمِنُوا എന്നാൽ (അപ്പോൾ) അവർ നിർഭയമായിരിക്കയോ, സമാധാനിച്ചിരിക്കയോ أَنْ تَأْتِيَهُمْ അവർക്ക് വരുന്നതിനെ غَاشِيَةٌ വല്ല മൂടുന്ന സംഭവവും (പൊതുആപത്തും) مِنْ عَذَابِ ശിക്ഷയിൽനിന്ന് اللَّهِ അല്ലാഹുവിന്റെ أَوْ تَأْتِيَهُمُ അല്ലെങ്കിൽ അവർക്ക് വരുന്നതിനെ السَّاعَةُ അന്ത്യസമയം بَغْتَةً പെട്ടെന്ന്,

യാദൃശ്ചികമായി وَهُمْ അവർ ആയിക്കൊണ്ട് (ആയിരിക്കുന്ന വിധത്തിൽ) لَا يَشْعُرُونَ അവർ അറിയാതെ, ബോധ്യപ്പെടാതെ

---

ഗൗരവമേറിയ ചില സംഗതികളാണ് ഈ വചനങ്ങളിൽ അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നത്.

(1) അല്ലാഹുവിന്റെ മഹിത മഹത്വങ്ങൾ, അധികാരാവകാശങ്ങൾ, കൈകാര്യം, നിയന്ത്രണങ്ങൾ ആദിയായവയും, അവയിലെല്ലാമുള്ള അവന്റെ ഏകത്വവും വിളിച്ചോതുന്ന എത്രയോ ദൃഷ്ടാന്തങ്ങൾ ഈ ആകാശ ഭൂമികളിൽ നിലവിലുണ്ട്. മനുഷ്യർ നിത്യവും അവകണ്ടും അനുഭവിച്ചും പരിചയപ്പെട്ടുംകൊണ്ടിരിക്കുന്നു. എന്നിട്ടും അവയെപ്പറ്റി ചിന്തിക്കുവാനോ, അവയിലടങ്ങിയ യുക്തിരഹസ്യങ്ങൾ മനസ്സിരുത്തുവാനോ, അവയിൽ നിന്ന് ലഭിക്കുന്ന തെളിവുകൾ അംഗീകരിക്കുവാനോ കൂട്ടാക്കാതെ അവയെ അവഗണിച്ചു തള്ളുകയാണവർ ചെയ്യുന്നത്. അല്ലായിരുന്നുവെങ്കിൽ ആ കണക്കറ്റ ദൃഷ്ടാന്തങ്ങൾ നിലവിലുള്ളപ്പോൾ അവർ നിഷേധികളും അവിശ്വാസികളുമാകുമായിരുന്നില്ല.

(2) അല്ലാഹുവിൽ വിശ്വസിക്കുന്നവരിൽ തന്നെ അധികഭാഗം ആളുകളും– ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ– ശിർക്ക് പുലർത്തിപ്പോരുന്നവരാകുന്നു. അഥവാ ശിർക്ക് കലരാത്ത ശുദ്ധമായ തൗഹീദിൽ വിശ്വസിക്കുന്നവർ കുറവായിരിക്കും.

മുസ്‌ലിം സമുദായത്തിലെ സ്ഥിതിതന്നെ ആലോചിച്ചു നോക്കുക! സമുദായമദ്ധ്യേ സ്ഥിര പ്രതിഷ്ഠിതങ്ങളായിത്തീർന്നിട്ടുള്ളവയും, കാലദേശാന്തരങ്ങളിൽ പുതുതായി രൂപം കൊണ്ടുവരുന്നവയുമായ എത്രയോ തരം ശിർക്കുകൾ നടമാടിക്കൊണ്ടിരിക്കുന്നു. അവയിലധികവും മതവിശ്വാസാചാരങ്ങളായി ഗണിക്കപ്പെട്ടുവരുകയും ചെയ്യുന്നു. അറിവില്ലാത്ത പാമര ജനങ്ങൾ അറിവില്ലായ്മകൊണ്ടോ, പരമ്പരാഗതമായ അനുകരണം നിമിത്തമോ അവയിൽ മുഴുകിപ്പോകുന്നത് സ്വാഭാവികമാകുന്നു. അവയെ നിഷ്കാസനം ചെയ്യുവാൻ ബാധ്യസ്ഥരായ പണ്ഡിതന്മാരിൽ പോലും ഏതെങ്കിലും ന്യായവാദങ്ങളുടെ മറവിൽ– താൽപര്യപൂർവ്വം– അവയെ നിലനിറുത്തുവാൻ പരിശ്രമം നടത്തിക്കൊണ്ടിരിക്കുന്ന ഒരു വിഭാഗം എല്ലാ കാലത്തും ഉണ്ടെന്നുള്ളതാണ് കൂടുതൽ ആപത്ത്. വിഗ്രഹങ്ങളെയോ ദേവീ ദേവന്മാരെയോ ആരാധിച്ചുവരുന്ന മുശ്‌രിക്കുകൾപോലും– മുൻകാലത്തുള്ളവരും ഇക്കാലത്തുള്ളവരുമെന്ന വ്യത്യാസം കൂടാതെ– അല്ലാഹുവിൽ വിശ്വാസമുള്ളവരാകുന്നു. അതായത്, ലോകസ്രഷ്ടാവും, ലോകത്ത് നടക്കുന്ന കാര്യങ്ങൾ നിയന്ത്രിക്കുന്നവനുമായ ഒരു പരമാധികാരശക്തിയിൽ എല്ലാവരും വിശ്വസിക്കുന്നു. ആ ശക്തിയുടെ നാമത്തിലോ ഗുണഗണ സങ്കൽപങ്ങളിലോ വ്യത്യാസം കണ്ടേക്കുമെന്ന് മാത്രം. അതോടൊപ്പം തന്നെ, മറ്റുചില വസ്തുക്കളെ ദൈവങ്ങളായി സങ്കൽപ്പിക്കുകയും, തദടിസ്ഥാനത്തിൽ അല്ലാഹുവിന് മാത്രമായ അധികാരവകാശങ്ങളിൽ അവയെ അവനോട് പങ്കുചേർക്കുകയുമാണവർ ചെയ്യുന്നത്.

മുസ്‌ലിംകളെ സംബന്ധിച്ചിടത്തോളം പറയുകയാണെങ്കിൽ, അല്ലാഹുവല്ലാതെ ഒരു വസ്തുവെയും ഒരു മുസ്‌ലിം പ്രത്യക്ഷത്തിൽ ദൈവമായി അംഗീകരിക്കുകയില്ലെന്നുള്ളത് ശരിയാണെങ്കിലും അല്ലാഹുവിന്റെ അധികാരാവകാശങ്ങളിലും ഗുണഗണങ്ങളിലും മറ്റു ചിലരെ അവനോട് പങ്ക്ചേർക്കുന്നതിൽനിന്ന് ഭൂരിഭാഗവും ഒഴിവല്ല എന്നുള്ളതാണ് വാസ്തവം. അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലവും ലക്ഷ്യമാക്കാതെ സൃഷ്ടികളുടെ പ്രീതിക്കും സൽപേരിനും വേണ്ടി സൽകർമങ്ങൾ ചെയ്യുക, അല്ലാഹു അല്ലാത്തവരുടെ നാമത്തിൽ സത്യം ചെയ്യുക, അല്ലാഹു അല്ലാത്തവർക്കുവേണ്ടി നേർച്ച

നേരുക, പണ്ഡിത പുരോഹിതന്മാരുടെ നിയമങ്ങളെ അംഗീകൃത മതനിയമങ്ങളായി സ്വീകരിക്കുക, പുണ്യാത്മാക്കളെ വിളിച്ചു പ്രാർത്ഥിക്കുക, മന്ത്രവാദങ്ങളും ഉറുക്ക് കവ ചാദികളും ഉപയോഗപ്പെടുത്തുക, പ്രശ്നക്കാരെയും ഗണിതക്കാരെയും സമീപിക്കുക, കാര്യസാധ്യങ്ങൾക്കായി മഹാന്മാരുടെ ക്വബ്ർ സ്ഥാനങ്ങളെ ആശ്രയിക്കുക മുതലായ പല കാര്യങ്ങളും ശിർക്കുകളിൽപ്പെട്ടതാണെന്ന് ക്വുർആന്റെ അദ്ധ്യാപനങ്ങളിൽനിന്നും നബി വചനങ്ങളിൽനിന്നും അറിയപ്പെട്ടതാണല്ലോ. എന്നിട്ടും മുസ്‌ലിം സമുദായമദ്ധ്യേ ഇത്തരം കാര്യങ്ങൾക്കുള്ള പ്രചാരവും സ്വീകരണവും എത്രമാത്രമാണെന്ന് ആരെയും പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. അല്ലാഹുവിൽ ശരണം!

ഇമാം അഹ്മദ് (റ) അബൂമൂസൽ അശ്അരി (റ) യിൽനിന്ന് ഉദ്ധരിച്ച ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: നബിﷺ ഒരു പ്രസംഗത്തിൽ പറഞ്ഞു: 'മനുഷ്യരേ, നിങ്ങൾ ഈ ശിർക്കിനെ സൂക്ഷിക്കുവിൻ. കാരണം, അത് ഉറുമ്പ് അരിച്ചുവരുന്നതിനെക്കാൾ ഗൂഢമായി വന്നുചേരുന്നതാണ്.' ഇത് കേട്ടപ്പോൾ, ഒരാൾ ചോദിച്ചു: അങ്ങിനെയാ ണെങ്കിൽ ഞങ്ങൾ അതെങ്ങിനെ സൂക്ഷിക്കും? തിരുമേനി പറഞ്ഞു: നിങ്ങൾ ഇങ്ങിനെ പറയുവിൻ (പ്രാർത്ഥിക്കുവിൻ): അല്ലാഹുവേ, ഞങ്ങൾക്ക് അറിയാവുന്ന വല്ലതിനെയും നിന്നോട് ഞങ്ങൾ പങ്കുചേർക്കുന്നതിനെക്കുറിച്ച് ഞങ്ങൾ നിന്നോട് ശരണം തേടുന്നു. ഞങ്ങൾക്ക് അറിയാവതല്ലാത്തതിനെക്കുറിച്ച് ഞങ്ങൾ നിന്നോട് പൊറുക്കുവാനപേക്ഷി ക്കുകയും ചെയ്യുന്നു. (اللّهم انا نعوذبك من ان نشرك بك شيأنعلمه ونستغفر لما لا نعلمه) ഈ ഹദീഥിലെ ഉള്ളടക്കം അഹ്മദ് (റ) മാത്രമല്ല, മറ്റു ചില ഹദീഥ് പണ്ഡിതന്മാരും വേറെ മാർഗങ്ങളിൽകൂടി ഉദ്ധരിച്ചിട്ടുള്ളതാണ്. പ്രസ്തുത ചോദ്യകർത്താവ് അബൂബക്ർ (റ) ആയിരുന്നുവെന്നും അവയിൽ ചിലതിൽ വ്യക്തമാക്കപ്പെട്ടിരിക്കുന്നു. വളരെ നിഗൂഢ മായ മാർഗങ്ങളിൽകൂടി മനുഷ്യൻ അറിയാതെത്തന്നെ ശിർക്ക് അവനിൽ കടന്നുകൂടു മെന്നും, അതിനെക്കുറിച്ച് അവൻ സദാ ജാഗരൂകനായിക്കൊണ്ടിരിക്കേണ്ടതുണ്ടെന്നു മാണ് നബിﷺ ഈ വചനം മൂലം മുസ്‌ലിംകളെ ഉൽബോധിപ്പിക്കുന്നത്.

107-ാം വചനത്തിൽ ശിർക്ക് പ്രവർത്തിക്കുന്നവർക്ക് കനത്ത ഒരു താക്കീതാണുള്ള ത്. അവർക്ക് തടുക്കുവാൻ കഴിയാത്ത വമ്പിച്ച വല്ല ശിക്ഷയും ബാധിക്കുകയോ, ഓർക്കാ പ്പുറത്ത് ലോകാവസാനഘട്ടം വന്നു അവർ അല്ലാഹുവിന്റെ മുമ്പിൽ ഹാജരാക്കപ്പെടു കയോ ചെയ്യുകയില്ലെന്ന് അവർ കരുതിയിരിക്കേണ്ട, അങ്ങിനെ വല്ലതും സംഭവിച്ചാൽ അവർക്ക് രക്ഷപ്പെടാമെന്നും അവർ കരുതിയിരിക്കേണ്ട എന്ന് സാരം. എല്ലാതരം ശിർക്കു കളിൽനിന്നും അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. آميـن

قُلْ هَـٰذِهِۦ سَبِيلِىٓ أَدْعُوٓا۟ إِلَى ٱللَّهِ ۚ عَلَىٰ بَصِيرَةٍ

**108. (നബിയേ) പറയുക: ഇതാ എന്റെ മാർഗം; ഞാൻ അല്ലാഹുവി ലേക്ക് ക്ഷണിച്ചു കൊണ്ടിരിക്കുന്നു- (ഉൾകാഴ്ച നൽകുന്ന) തെളിവോടെ (ത്തന്നെ);**

أَنَا۠ وَمَنِ ٱتَّبَعَنِى ۖ وَسُبْحَـٰنَ ٱللَّهِ وَمَآ أَنَا۠ مِنَ ٱلْمُشْرِكِينَ ﴿١٠٨﴾

**(അതെ) ഞാനും, എന്നെ പിൻപ റ്റിയവരും (ക്ഷണിക്കുന്നു) അല്ലാഹു മഹാ പരിശുദ്ധനും! [അവനെ ഞാൻ വാഴ്ത്തുകയും ചെയ്യുന്നു] ഞാൻ**

**മുശ്‌രിക്കുകളിൽ [പങ്ക് ചേർക്കുന്നവരിൽ] പെട്ടവനല്ലതാനും.**

《108》 قُلْ നീ പറയുക, هَٰذِهِۦ ഇത്, ഇതത്രെ سَبِيلِيٓ എന്റെ മാർഗം, വഴി أَدْعُوٓا۟ ഞാൻ ക്ഷണിക്കുന്നു, വിളിക്കുന്നു إِلَى ٱللَّهِ അല്ലാഹുവിലേക്ക് عَلَىٰ بَصِيرَةٍ (ഉൾകാഴ്ച നൽകുന്ന) തെളിവോടെ, തെളിവോടെയാണ് أَنَا۠ ഞാൻ (ഞാനും) وَمَنِ ٱتَّبَعَنِى എന്നെ പിൻപറ്റിയവരും وَسُبْحَٰنَ ٱللَّهِ അല്ലാഹു പരിശുദ്ധനും, അല്ലാഹുവിനെ ഞാൻ വാഴ്ത്തുകയും ചെയ്യുന്നു وَمَآ أَنَا۠ ഞാനല്ലതാനും مِنَ ٱلْمُشْرِكِينَ ശിർക്ക് (പങ്കുചേർക്കൽ) ചെയ്യുന്നവരിൽ (പെട്ടവൻ)

---

വ്യാകരണത്തിലൂടെ നോക്കുമ്പോൾ عَلَىٰ بَصِيرَةٍ എന്ന വാക്ക് അതിന്റെ തൊട്ടുമുമ്പുള്ള വാക്യത്തോട് ചേർന്നതും, തൊട്ടുപിമ്പുള്ള വാക്യത്തോട് ചേർന്നതും ആയിരിക്കുവാൻ സാധ്യതയുണ്ട്. പരിഭാഷയിൽ ആദ്യത്തെ സാധ്യതയാണ് പരിഗണിക്കപ്പെട്ടിരിക്കുന്നത്. രണ്ടാമത്തേതു പ്രകാരം (ഉൾക്കാഴ്ച നൽകുന്ന) തെളിവോടെയാണ് ഞാനും എന്നെ പിൻപറ്റിയവരും നിലകൊള്ളുന്നത് എന്നും അർത്ഥം പറയാം. അന്ധമായ നിലക്കോ, വസ്തുനിഷ്ഠമല്ലാത്ത വിധത്തിലോ ഒന്നുമല്ല- ശരിക്കും മനസ്സിലാക്കാവുന്ന തെളിവും രേഖയും മുമ്പിൽവെച്ചുകൊണ്ട് തന്നെയാണ്- ഞാനും എന്നിൽ വിശ്വസിച്ചു പിൻപറ്റിക്കൊണ്ടിരിക്കുന്ന സത്യവിശ്വാസികളും ഈ മാർഗത്തിലേക്ക് ജനങ്ങളെ ക്ഷണിക്കുന്നത് എന്ന് സാരം.

وَمَآ أَرْسَلْنَا مِن قَبْلِكَ إِلَّا رِجَالًا نُّوحِىٓ إِلَيْهِم مِّنْ أَهْلِ ٱلْقُرَىٰٓ ۗ أَفَلَمْ يَسِيرُوا۟ فِى ٱلْأَرْضِ فَيَنظُرُوا۟ كَيْفَ كَانَ عَٰقِبَةُ ٱلَّذِينَ مِن قَبْلِهِمْ ۗ وَلَدَارُ ٱلْءَاخِرَةِ خَيْرٌ لِّلَّذِينَ ٱتَّقَوْا۟ ۗ أَفَلَا تَعْقِلُونَ ﴿١٠٩﴾

**《109》 രാജ്യക്കാരിൽനിന്നും നാം വഹ്‌യ് [ദിവ്യസന്ദേശം] നൽകിയിരുന്ന ചില പുരുഷന്മാരെയല്ലാതെ, നിനക്ക് മുമ്പ് നാം (ആരെയും റസൂലായി) അയച്ചിട്ടില്ല.**

**ഇവർ ഭൂമിയിലൂടെ സഞ്ചരിക്കുന്നില്ലേ?! അപ്പോൾ ഇവരുടെ മുമ്പുള്ളവരുടെ പര്യവസാനം എങ്ങിനെയാണുണ്ടായതെന്ന് ഇവർക്ക് നോക്കിക്കാണാമല്ലോ. സൂക്ഷ്മത പാലിച്ചവർക്ക് പരലോക ഭവനം തന്നെയാണ് ഉത്തമം. എന്നാൽ, നിങ്ങൾ ബുദ്ധികൊടു(ത്തു ഗ്രഹി)ക്കുന്നില്ലേ?!**

---

《109》 وَمَآ أَرْسَلْنَا നാം അയച്ചിട്ടില്ല مِن قَبْلِكَ നിന്റെ മുമ്പ് إِلَّا رِجَالًا ചില പുരുഷന്മാരെയല്ലാതെ نُّوحِىٓ നാം വഹ്‌യ് നൽകിക്കൊണ്ട് إِلَيْهِم അവർക്ക് مِّنْ أَهْلِ ആൾക്കാരിൽ നിന്ന് ٱلْقُرَىٰٓ രാജ്യങ്ങളിലെ أَفَلَمْ يَسِيرُوا۟ അ(ഇ)വർ നടക്കുന്നില്ലേ, സഞ്ചരിച്ചിട്ടില്ലേ

فِي الْأَرْضِ ഭൂമിയിൽ, ഭൂമിയിലൂടെ فَيَنْظُرُوا അപ്പോൾ (എന്നാൽ) അവർക്ക് നോക്കാം (കാണാമല്ലോ) كَيْفَ എങ്ങിനെ كَانَ ആയി, ഉണ്ടായി (എന്ന്) عَاقِبَةُ പര്യവസാനം, കലാശം الَّذِينَ യാതൊരുവരുടെ مِنْ قَبْلِهِمْ അവരുടെ (ഇവരുടെ) മുമ്പുള്ള وَلَدَارُ ഭവനം (വീട്) തന്നെ الْآخِرَةِ പരലോകത്തെ, പരലോകമാകുന്ന خَيْرٌ ഉത്തമം, അധികം നല്ലത് لِلَّذِينَ യാതൊരു കൂട്ടർക്ക് اتَّقَوْا സൂക്ഷിച്ച, സൂക്ഷ്മത പാലിച്ച أَفَلَا تَعْقِلُونَ അപ്പോൾ നിങ്ങൾ ബുദ്ധി കൊടുക്കു (ഗ്രഹിക്കു)ന്നില്ലേ

---

അതതു രാജ്യക്കാരിൽപെട്ടവരും, പുരുഷന്മാരുമായ ആളുകളെ മാത്രമേ വഹ്‌യ് നൽകപ്പെട്ടുകൊണ്ടുള്ള റസൂലുകളായി നിയോഗിക്കുക പതിവുള്ളൂവെന്ന് അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. മരുഭൂപ്രദേശങ്ങളല്ലാത്ത– നഗരങ്ങളും പട്ടണങ്ങളും അടക്കമുള്ള– നാടുകൾക്കാണ് الْقُرَى (രാജ്യങ്ങൾ) എന്ന് പറയുന്നത്. സ്വാഭാവികമായും സംസ്കാരത്തിലും പെരുമാറ്റത്തിലുമൊക്കെ അൽപം പാരുഷ്യവും ഇണക്കമില്ലായ്മയും ഉള്ളവരായിരിക്കും മരുഭൂവാസികൾ. അതുകൊണ്ട് മരുഭൂവാസികളായ ആളുകൾക്ക് ജനങ്ങളുമായി അടുത്തിടപെട്ടും കൂടിക്കലർന്നും പ്രബോധനകൃത്യം നിർവഹിക്കുവാൻ വിഷമമുണ്ടായിരിക്കും. മലക്കുകളെ റസൂലുകളാക്കി നിയോഗിക്കുന്ന പക്ഷം, അവരുടെ പ്രകൃതി സ്വഭാവങ്ങളിൽ മാറ്റം വരുത്തി മനുഷ്യരുടെ പ്രകൃതി സ്വഭാവം നൽകപ്പെടാത്ത കാലത്തോളം മലക്കും മനുഷ്യനും തമ്മിൽ നിത്യസമ്പർക്കം പുലർത്തുവാൻ നിവൃത്തിയില്ലതാനും. ഇനി മലക്കിന് മനുഷ്യപ്രകൃതി നൽകപ്പെട്ടുവെന്ന് സങ്കൽപ്പിക്കുക. അപ്പോൾ മലക്കു മലക്കല്ലാതായിത്തീരുകയും ചെയ്യുന്നു. സ്ത്രീകളാണെങ്കിൽ, പുരുഷന്മാരെ അപേക്ഷിച്ചു ദിവ്യദൗത്യം (രിസാലത്ത്) യഥാവിധി നിർവ്വഹിക്കുവാൻ കഴിയാതിരിക്കുമാറ് പ്രകൃതി പരമായിത്തന്നെ പല പോരായ്മകളും ഉള്ളവരാകുന്നു. രാജ്യക്കാരിൽനിന്നുള്ള പുരുഷന്മാരെ മാത്രമേ റസൂലുകളായി നിയോഗിക്കപ്പെടാറുള്ളുവെന്ന് വെക്കുവാൻ കാരണം ഇതൊക്കെയാകുന്നു.

നുബുവ്വത്ത് (പ്രവാചകത്വ)മായി ബന്ധപ്പെട്ടുകൊണ്ടുള്ള രിസാലത്തിനെ (ദിവ്യദൗത്യത്തെ) ക്കുറിച്ചാണ് മേൽ പ്രസ്താവിച്ചത്. إِلَّا رِجَالًا نُوحِي إِلَيْهِمْ (നാം വഹ്‌യ് നൽകുന്ന ചില പുരുഷന്മാരെയല്ലാതെ) എന്ന് പറഞ്ഞത് ഈ വസ്തുതകളെയാണ് സൂചിപ്പിക്കുന്നത്. പ്രവാചകത്വം നൽകപ്പെടാതെ ചിലപ്പോൾ മലക്കുകളും അല്ലാഹുവിന്റെ ദൂതന്മാരായി അയക്കപ്പെടാറുണ്ട്. അവർക്കും അറബി ഭാഷയിൽ റസൂലുകൾ (رُسُل) എന്ന് തന്നെയാണ് പറയപ്പെടുക. അതുപോലെത്തന്നെ, മൂസാ നബി (അ) യുടെ മാതാവിനും, ഈസാ നബി (അ) യുടെ മാതാവിനും ലഭിച്ചതുപോലെയുള്ള ചില വെളിപാടുകളും ദൈവീക സന്ദേശങ്ങളും സ്ത്രീകൾക്കും പ്രവാചകന്മാരല്ലാത്ത ആളുകൾക്കും ലഭിച്ചെന്നും വരാം. ഇവരൊന്നും അക്കാരണത്താൽ പ്രവാചകന്മാരാണെന്നോ, മേൽപറഞ്ഞ അർത്ഥത്തിലുള്ള റസൂലുകളാണെന്നോ വരുന്നില്ല. സ്വകാര്യസന്ദേശം നൽകുക, സ്വകാര്യമായി സംസാരിക്കുക, തോന്നിപ്പിക്കുക എന്നിങ്ങിനെയുള്ള അർത്ഥങ്ങളിലെല്ലാം ഉപയോഗിക്കപ്പെടുന്ന വാക്കാണ് വഹ്‌യ് ( وَحِي). തേനീച്ചക്ക് അതിന്റെ വിദഗ്ധമായ കൂടുണ്ടാക്കാൻ തോന്നിപ്പിച്ചു കൊടുത്തതിനെക്കുറിച്ചു പറഞ്ഞപ്പോൾ وَأَوْحَى رَبُّكَ إِلَى النَّحْلِ (തേനീച്ചക്ക് നിന്റെ റബ്ബ് വഹ്‌യ് നൽകി) എന്ന് സൂഃ നഹ്ൽ 68-ൽ പ്രസ്താവിച്ചത് ഈ അർത്ഥത്തിലാകുന്നു. പ്രവാചകന്മാർക്ക് നൽകപ്പെടുന്ന സാങ്കേ

തികാർത്ഥത്തിലുള്ള വഹ്‌യിനെപ്പറ്റി സൂഃ ശുറായിലെ 51-ാം വചനത്തിൽ അല്ലാഹു തന്നെ വിവരിച്ചിട്ടുള്ളതാണ്. (കൂടുതൽ വിവരത്തിന് ആ വചനവും അതിന്റെ വ്യാഖ്യാനവും കാണുക) ഈ വഹ്‌യാണ് ഇവിടെ ഉദ്ദേശ്യം.

അങ്ങനെ- മേൽപ്രസ്താവിച്ച പ്രകാരം- മുമ്പ് പല റസൂലുകളെയും അയച്ചിട്ട് അവരുടെ സമുദായങ്ങൾ വിശ്വസിക്കാതിരുന്നത് നിമിത്തം അവർക്ക് നേരിട്ട ശിക്ഷാനുഭവങ്ങളെപ്പറ്റി അവർക്ക് മനസ്സിലാക്കുവാൻ ഭൂമിയിലൂടെ അവർ സഞ്ചരിച്ചു നോക്കിയാൽമതി. ധാരാളം ദൃഷ്ടാന്തങ്ങൾ അവർക്ക് കണ്ടെത്തുവാൻ കഴിയും. പക്ഷേ, ബുദ്ധി ഉപയോഗിച്ചു ചിന്തിക്കുവാനും, കാര്യം ഗ്രഹിക്കുവാനും തയ്യാറുണ്ടായിരിക്കണം എന്നൊക്കെയാണ് തുടർന്നു പറഞ്ഞതിന്റെ സാരം. എന്നാൽ, നബി തിരുമേനിﷺയെ നിഷേധിച്ചതിന്റെ പേരിൽ ഇതുവരെയും തങ്ങൾക്ക് ഒരു ശിക്ഷയും അനുഭവപ്പെട്ടിട്ടില്ലല്ലോ എന്ന് മക്കാ മുശ്‌രിക്കുകൾക്ക് തോന്നിയേക്കാം. ഇതിനുള്ള മറുപടി അടുത്ത വചനത്തിൽനിന്ന് മനസ്സിലാക്കാം:-

حَتَّىٰٓ إِذَا ٱسْتَيْـَٔسَ ٱلرُّسُلُ وَظَنُّوٓا۟ أَنَّهُمْ قَدْ كُذِبُوا۟ جَآءَهُمْ نَصْرُنَا فَنُجِّىَ مَن نَّشَآءُ ۖ وَلَا يُرَدُّ بَأْسُنَا عَنِ ٱلْقَوْمِ ٱلْمُجْرِمِينَ ﴿١١٠﴾

**﴾110﴿ അങ്ങനെ, (അവസാനം) റസൂലുകൾ നിരാശയടയുകയും, തങ്ങളോട് കളവ് പറയപ്പെട്ടുവെന്ന് അവർ [ജനങ്ങൾ] കരുതുകയും ചെയ്തപ്പോൾ, അവർക്ക് [റസൂലുകൾക്ക്] നമ്മുടെ സഹായം വന്നു; അപ്പോൾ, നാം ഉദ്ദേശിച്ചിരുന്നവർ രക്ഷിക്കപ്പെട്ടു. നമ്മുടെ ശിക്ഷ കുറ്റവാളികളായ ജനങ്ങളിൽനിന്ന് തടുക്കപ്പെടുന്നതുമല്ല.**

---

﴾110﴿ حَتَّى (ഇത്) വരെ, അങ്ങനെ (അവസാനം) إِذَا اسْتَيْئَسَ നിരാശയടഞ്ഞപ്പോൾ الرُّسُلُ റസൂലുകൾ وَظَنُّوا അവർ കരുതുക (വിചാരിക്കുക- ധരിക്കുക)യും أَنَّهُمْ അവർ (ആകുന്നു) എന്ന് قَدْ തീർച്ചയായും كُذِبُوا അവരോട് കളവ് (വ്യാജം) പറയപ്പെട്ടു, അവർ കളവാ (വ്യാജമാ)ക്കപ്പെട്ടു (വെന്ന്) جَاءَهُمْ അവർക്ക് വന്നു نَصْرُنَا നമ്മുടെ സഹായം فَنُجِّيَ അപ്പോൾ രക്ഷിക്കപ്പെട്ടു مَنْ نَشَاءُ നാം ഉദ്ദേശിച്ചിരുന്നവർ وَلَا يُرَدُّ തട്ട (തടുക്കതിരിക്ക)പ്പെടുകയുമില്ല بَأْسُنَا നമ്മുടെ ശിക്ഷ, ദണ്ഡനം- ശൗര്യം عَنِ الْقَوْمِ ജനങ്ങളിൽനിന്ന് الْمُجْرِمِينَ കുറ്റവാളികളായ

---

റസൂലുകൾ നിരാശയടഞ്ഞു (اسْتَيْئَسَ الرُّسُلُ) എന്ന് പറഞ്ഞതിന്റെ താൽപര്യം, ജനങ്ങൾ നിഷേധത്തിൽ ശഠിച്ചുനിന്നത് കൊണ്ട് അവർ വിശ്വസിക്കുമെന്ന പ്രതീക്ഷ അവർക്ക് ഇല്ലാതായിത്തീർന്നു എന്നാകുന്നു. كُذِبُوا എന്ന രണ്ടാമത്തെ വാക്യത്തിൽ كُذِبُوا (കുദിബൂ- അവരോട് കളവ് പറയപ്പെട്ടു) എന്നതിന്റെ സ്ഥാനത്ത് كُذِّبُوا (കുദ്ദിബൂ- അവർ കളവാക്കപ്പെട്ടു) എന്നും വായനയുണ്ട്. ഈ വായനാ വ്യത്യാസത്തെയും,

ഈ വാക്യത്തിലെ സർവ്വനാമങ്ങൾ (الضَمَائِر) കൊണ്ടുള്ള വിവക്ഷകളെ നിർണയിക്കുന്നതിലുള്ള ഭിന്നാഭിപ്രായങ്ങളെയും അടിസ്ഥാനപ്പെടുത്തി ആ വാക്യത്തിന് ഒന്നിലധികം പ്രകാരത്തിൽ അർത്ഥവ്യാഖ്യാനം നൽകപ്പെടാറുണ്ട്. വിശദീകരണ വേളയിൽ അവ തമ്മിൽ പരസ്പരം വ്യത്യാസം തോന്നുമെങ്കിലും എല്ലാം ഒരേ ആശയത്തിലേക്ക് തന്നെയാണ് അവസാനം കലാശിക്കുന്നതെന്ന് അവ പരിശോധിക്കുമ്പോൾ കാണാവുന്നതാണ്. അവയിൽ കൂടുതൽ പ്രസക്തമായവ താഴെ പറയുന്നവയാകുന്നു:-

(1) പ്രവാചകന്മാർ തങ്ങളോട് പറഞ്ഞതെല്ലാം കളവാണെന്ന് അവരുടെ ജനങ്ങൾ കരുതുകയും ചെയ്തു. ഇതാണ് അധിക വ്യാഖ്യാതാക്കളും സ്വീകരിച്ചതും, ഇബ്നുജരീർ (റ) ശരിവെച്ചിരിക്കുന്നതും. ഇബ്നു അബ്ബാസ്, ഇബ്നു മസ്ഊദ്, സഈദുബ്നു ജുബൈർ, ളഹ്ഹാക്ക് (റ) മുതലായവരിൽനിന്നുള്ള പല രിവായത്തുകളും ഇതിന് തെളിവായി അദ്ദേഹം ഉദ്ധരിക്കുകയും മറ്റുള്ള അഭിപ്രായങ്ങളെ അദ്ദേഹം വിമർശിക്കുകയും ചെയ്തിരിക്കുന്നു. ഇബ്നു കഥീർ (റ)ന്റെ ചായ്‌വും ഇതിലേക്കാണെന്നത്രെ മനസ്സിലാകുന്നത്. ഈ അഭിപ്രായപ്രകാരം ظَنُّوا (അവർ കരുതി) എന്ന് പറഞ്ഞത് ആ റസൂലുകളുടെ ജനങ്ങൾ കരുതി എന്ന ഉദ്ദേശത്തിലായിരിക്കും. പരിഭാഷയിൽ ഈ അഭിപ്രായമാണ് നാം സ്വീകരിച്ചിരിക്കുന്നത്.

(2) തങ്ങൾക്ക് വിജയവും അവിശ്വാസികൾക്ക് ശിക്ഷയും വേഗമങ്ങ് ലഭിക്കുമെന്ന് തങ്ങളുടെ മനസ്സുകൾ തങ്ങളോട് മന്ത്രിക്കുന്നത് കളവാണെന്ന്- അഥവാ അത് ശരിയല്ലെന്ന്- റസൂലുകൾക്ക് മനസ്സിലായി. ഇതാണ് ചിലർ സ്വീകരിച്ചു കാണുന്ന അർത്ഥവ്യാഖ്യാനം. ഇതനുസരിച്ചു ظَنُّوا (അവർ കരുതി) എന്ന് പറഞ്ഞത് റസൂലുകൾ കരുതി എന്ന ഉദ്ദേശ്യത്തിലായിരിക്കും. ഈ രണ്ടഭിപ്രായവും كُذِبُوا (അവരോട് കളവ് പറയപ്പെട്ടു) എന്ന വായനയെ അടിസ്ഥാനമാക്കിയുള്ളതാണ്.

(3) തങ്ങൾ കളവാക്കപ്പെട്ടു- അഥവാ ജനങ്ങൾ നിഷേധത്തിൽ ഉറച്ചുകഴിഞ്ഞു- വെന്ന് റസൂലുകൾ ഉറപ്പായി കരുതി. ഇത് كُذِّبُوا (അവർ കളവാക്കപ്പെട്ടു) എന്ന വായനയെ അടിസ്ഥാനമാക്കിയുള്ളതാകുന്നു.

ഈ വചനത്തിന്റെ മൊത്തത്തിലുള്ള ആശയം ഇങ്ങിനെ മനസ്സിലാക്കാവുന്നതാണ്: കഴിഞ്ഞ വചനത്തിൽ കണ്ടത്പോലെ, പല രാജ്യക്കാരിലും അവരിൽനിന്നുള്ള ചില പുരുഷന്മാരെ അല്ലാഹു റസൂലുകളാക്കി നിശ്ചയിച്ചു. വിശ്വസിച്ചവർക്ക് രക്ഷയും, നിഷേധിച്ചവർക്ക് ശിക്ഷയും അനുഭവപ്പെട്ടു. എന്നാൽ തങ്ങൾക്ക് ശിക്ഷ തരുകയോ, സത്യവിശ്വാസികൾക്ക് രക്ഷ ലഭിക്കുകയോ ചെയ്യുന്നതായി കാണുന്നില്ലല്ലോ എന്ന് ഈ മുശ്‌രിക്കുകൾ കരുതി സമാധാനിച്ചിരിക്കേണ്ടതില്ല. കഴിഞ്ഞുപോയ ആ പ്രവാചകന്മാരുടെ കാലത്തും സംഭവിച്ചത് ഇങ്ങിനെത്തന്നെയായിരുന്നു. അതായത് സത്യനിഷേധികൾ നിഷേധത്തിൽ ശഠിച്ചു നിൽക്കുക കാരണം അവർ വിശ്വസിച്ചേക്കുമെന്ന പ്രതീക്ഷ റസൂലുകൾക്ക് ഇല്ലാതാകുകയും, അവരുടെ ശിക്ഷയും സത്യവിശ്വാസികളുടെ രക്ഷയും അനുഭവത്തിൽ വന്നുകാണാതെ മനസ്സ് മുട്ടിക്കൊണ്ടിരിക്കുകയും ചെയ്യുന്ന ഘട്ടം എത്തുമ്പോഴാണ് അത് സംഭവിക്കാറുള്ളത്. അല്ലാതെ, നിഷേധികൾ രംഗത്ത് വരുമ്പോഴേക്കും അവർക്ക് ശിക്ഷ അനുഭവപ്പെടുകയോ, റസൂലുകൾക്കും വിശ്വാസികൾക്കും ആദ്യം മുതൽക്കേ വിജയം കൈവരുകയോ ചെയ്യുന്ന പതിവ് മുമ്പും ഉണ്ടായിട്ടില്ല. ഏതായാലും ശിക്ഷ വരുമ്പോൾ കുറ്റവാളികളായ നിഷേധികൾക്ക് അതിൽനിന്നും ഒഴിവ് കിട്ടുകയില്ലെന്ന് തീർച്ചയാണ്.

നിങ്ങളുടെ മുമ്പ് കഴിഞ്ഞുപോയവരുടെ മാതിരി നിങ്ങൾക്കും സംഭവിക്കാതെ സ്വർഗ ത്തിൽ പ്രവേശിക്കാനാവുകയില്ലെന്നും, മുമ്പുള്ളവർക്ക് കഷ്ടതകളും ബുദ്ധിമുട്ടുകളും ബാധിക്കുക ഉണ്ടായിട്ടുണ്ടെന്നും ഉണർത്തിയശേഷം, സൂഃ ബക്വറഃ 214-ൽ അല്ലാഹു പറയുന്നു: وَزُلْزِلُوا حَتَّى يَقُولَ الرَّسُولُ... (റസൂലും അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരും എപ്പോഴായിരിക്കും അല്ലാഹുവിന്റെ സഹായം? എന്ന് പറയുന്നത്വരെ അവർ കിടലം കൊള്ളിക്കപ്പെടുകയും ചെയ്തു) അത്പോലെയുള്ള ആശയം ഉൾക്കൊള്ളുന്ന ഒരു വചനം തന്നെയാണിതും. ഈ സൂറത്ത് അല്ലാഹു ഇങ്ങിനെ അവസാനിപ്പിക്കുന്നു;-

لَقَدْ كَانَ فِي قَصَصِهِمْ عِبْرَةٌ لِّأُو۟لِى ٱلْأَلْبَٰبِ ۗ مَا كَانَ حَدِيثًا يُفْتَرَىٰ وَلَٰكِن تَصْدِيقَ ٱلَّذِى بَيْنَ يَدَيْهِ وَتَفْصِيلَ كُلِّ شَىْءٍ وَهُدًى وَرَحْمَةً لِّقَوْمٍ يُؤْمِنُونَ ﴿١١١﴾

**《111》 തീർച്ചയായും, അവരുടെ [മേൽ പ്രസ്താവിക്കപ്പെട്ടവരുടെ] കഥാ വിവരണത്തിൽ (സൽ) ബുദ്ധി മാന്മാർക്ക് ഉറ്റാലോചിക്കുവാനുള്ളത് [ചിന്താപാഠം] ഉണ്ട്. ഇത് [ക്വുർആൻ] കെട്ടിയുണ്ടാക്കപ്പെടുന്ന ഒരു വർത്ത മാനമല്ല. എങ്കിലും, ഇതിന്റെ മുമ്പുള്ള തിന്റെ സത്യസാക്ഷീകരണവും (ആ വശ്യമായ) എല്ലാ കാര്യത്തിന്റെയും വിശദീകരണവുമത്രെ, വിശ്വസി ക്കുന്ന ജനങ്ങൾക്ക് മാർഗദർശനവും കാരുണ്യവുമാകുന്നു (അത്).**

---

《111》 لَقَدْ كَانَ തീർച്ചയായും ഉണ്ടായിരിക്കുന്നു (ഉണ്ട്) فِي قَصَصِهِمْ അവരുടെ കഥാ വിവരണത്തിൽ, കഥാകഥനത്തിൽ عِبْرَةٌ ചിന്താപാഠം, ഉറ്റാലോചിക്കാനുള്ളത് لأولي الألْبَابِ ബുദ്ധിമാന്മാർക്ക്, സൽബുദ്ധികളുള്ളവർക്ക് مَا كَانَ ഇതല്ല, അതായിട്ടില്ല حَدِيثًا ഒരു വർത്തമാനം, വിഷയം يُفْتَرَى കെട്ടിയുണ്ടാക്ക (കെട്ടിച്ചമക്ക)പ്പെടുന്ന وَلَٰكِنْ എങ്കിലും, പക്ഷേ تَصْدِيقَ സത്യസാക്ഷീകരണമത്രെ, സത്യപ്പെടുത്തലാണ് الَّذِي യാതൊന്നിന്റെ, യാതൊന്നിനെ بَيْنَ يَدَيْهِ ഇതി (അതി)ന്റെ മുമ്പുള്ള وَتَفْصِيلَ വിശദീകര ണവും, വിസ്തരിക്കലും كُلِّ شَيْءٍ എല്ലാകാര്യത്തിന്റെയും وَهُدًى മാർഗദർശനവും, വഴി കാട്ടലും وَرَحْمَةً കാരുണ്യവും لِقَوْمٍ ഒരു ജനതക്ക്, ജനങ്ങൾക്ക് يُؤْمِنُونَ വിശ്വസിക്കുന്ന

---

അല്ലാഹു ക്വുർആനിൽ വിവരിച്ചുതന്ന ചരിത്ര സംഭവങ്ങളിൽനിന്ന് പാഠം പഠിച്ചു ഉറ്റാലോചിക്കുകയും, ക്വുർആന്റെ മാർഗദർശനം യഥാവിധി സ്വീകരിക്കുക വഴി അവന്റെ കാരുണ്യത്തിന് അർഹരായിത്തീരുകയും ചെയ്യുന്ന ബുദ്ധിമാന്മാരായ സത്യവിശ്വാസി കളിൽ അവൻ നമ്മെയെല്ലാം ഉൾപെടുത്തി അനുഗ്രഹിക്കട്ടെ. ആമീൻ

والحمد لله اولا واخرا وله المنّة والفضل

﴿كان تمام تسويد التفسير لهذه السورة الكريمة نصف ليلة الاربعاء الثانية عشر من رجب سنة ١٣٩٧ هـ الموافق ٢٩ /١٩٧٧/٦م ومن تبييضه عقيب المغرب ليلة الاربعاء الثلاثين ربيع الاول ١٣٩٩ هـ الموافق ١٩٧٩/٢/٢٧ م﴾

سورة الرعد

# 13. സൂറതു റഅ്ദ്

മദീനയിൽ അവതരിച്ചത് – വചനങ്ങൾ 43 – വിഭാഗം (റുകൂഉ്) 6

[മക്കയിൽ അവതരിച്ചതെന്നും പറയപ്പെട്ടിട്ടുണ്ട്]

കേവലാക്ഷരങ്ങൾകൊണ്ട് ആരംഭിക്കുന്ന സൂറത്തുകളിൽ ഒന്നാണിതും. ഈ അക്ഷരങ്ങളെപ്പറ്റി സൂറത്തുൽ ബക്വറഃയുടെ ആരംഭത്തിലും മറ്റും മുമ്പ് വിവരിച്ചിരിക്കുന്നു. പതിമൂന്നാം വചനത്തിൽ ഇടിയെ സംബന്ധിച്ചുള്ള പരാമർശം കാണാം. അതിൽനിന്നാണ് 'ഇടി' എന്നർത്ഥമായ **الرعد** ('റഅ്ദ്') എന്ന് ഈ സൂറത്തിന് പേർ വന്നത്.

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

الٓمٓر ۚ تِلْكَ ءَايَٰتُ ٱلْكِتَٰبِ ۗ وَٱلَّذِىٓ أُنزِلَ إِلَيْكَ مِن رَّبِّكَ ٱلْحَقُّ وَلَٰكِنَّ أَكْثَرَ ٱلنَّاسِ لَا يُؤْمِنُونَ ﴿١﴾

**《1》 'അലിഫ്-ലാം-മീം-റാ'. ഇവ (വേദ) ഗ്രന്ഥത്തിന്റെ 'ആയത്തു' [സൂക്തം]കളത്രെ. നിന്റെ റബ്ബിങ്കൽ നിന്ന് നിനക്ക് അവതരിപ്പിക്കപ്പെട്ടിട്ടുള്ളത് യഥാർഥമാകുന്നു. എങ്കിലും, മനുഷ്യരിൽ അധികപേരും (അതിൽ) വിശ്വസിക്കുന്നില്ല.**

ٱللَّهُ ٱلَّذِى رَفَعَ ٱلسَّمَٰوَٰتِ بِغَيْرِ عَمَدٍ تَرَوْنَهَا ۖ ثُمَّ ٱسْتَوَىٰ عَلَى ٱلْعَرْشِ ۖ وَسَخَّرَ ٱلشَّمْسَ وَٱلْقَمَرَ ۖ كُلٌّ يَجْرِى لِأَجَلٍ مُّسَمًّى ۚ

**《2》 അല്ലാഹുവത്രെ, നിങ്ങൾക്ക് കാണാവുന്ന തൂണുകളൊന്നും കൂടാതെ ആകാശങ്ങളെ ഉയർത്തി (നിറുത്തി) യവൻ. പിന്നെ, അവൻ 'അർശി'ൽ [സിംഹാസനത്തിൽ] ആരോഹണം ചെയ്തിരിക്കുന്നു. സൂര്യനെയും, ചന്ദ്രനെയും അവൻ (നിയന്ത്രണ) വിധേയമാക്കുകയും ചെയ്തിരിക്കുന്നു. എല്ലാം (തന്നെ) ഒരു നിർണയിക്കപ്പെട്ട അവധി വരേക്കും സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.**

يُدَبِّرُ ٱلۡأَمۡرَ يُفَصِّلُ ٱلۡأٓيَٰتِ لَعَلَّكُم بِلِقَآءِ رَبِّكُمۡ تُوقِنُونَ ﴿٢﴾

**അവൻ കാര്യം നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു; ആയത്ത് [ലക്ഷ്യ ദൃഷ്ടാന്തം]കൾ വിശദീകരിച്ചുതരുന്നു. (അതെ) നിങ്ങളുടെ റബ്ബിനെ കണ്ടുമുട്ടുന്നതിനെപ്പറ്റി നിങ്ങൾ ഉറച്ചു വിശ്വസിക്കുവാൻ വേണ്ടി.**

---

﴾1﴿ المر 'അലിഫ്, ലാം, മീം, റാ' تِلْكَ അവ (ഇവ) آيَاتُ ആയത്തുകളാണ് الْكِتَابِ (വേദ) ഗ്രന്ഥത്തിന്റെ وَالَّذِي أُنْزِلَ إِلَيْكَ നിനക്ക് ഇറക്കപ്പെട്ടത് مِنْ رَبِّكَ നിന്റെ റബ്ബിങ്കൽ നിന്ന് الْحَقُّ യഥാർത്ഥമാണ് وَلَٰكِنَّ എങ്കിലും أَكْثَرَ അധികവും النَّاسِ മനുഷ്യരിൽ لَا يُؤْمِنُونَ വിശ്വസിക്കുന്നില്ല ﴾2﴿ اللَّهُ الَّذِي അല്ലാഹു യാതൊരുവനാകുന്നു. رَفَعَ അവൻ ഉയർത്തി السَّمَاوَاتِ ആകാശങ്ങളെ بِغَيْرِ عَمَدٍ ഒരു തൂണും (തൂണുകളൊന്നും) കൂടാതെ تَرَوْنَهَا നിങ്ങൾ കാണുന്ന, നിങ്ങളവയെ കാണുമാറുള്ള ثُمَّ اسْتَوَىٰ പിന്നെ അവൻ ആരോഹണം ചെയ്തു عَلَى الْعَرْشِ അർശിൻമേൽ, സിംഹാസനത്തിൽ وَسَخَّرَ അവൻ വിധേയമാക്കുക (കീഴ്പ്പെടുത്തുക) യും ചെയ്തു الشَّمْسَ സൂര്യനെ وَالْقَمَرَ ചന്ദ്രനെയും كُلٌّ എല്ലാം يَجْرِي നടക്കും, സഞ്ചരിക്കുന്നു لِأَجَلٍ ഒരവധിയിലേക്ക് (വരെ) مُسَمًّى നിർണയം ചെയ്യപ്പെട്ട يُدَبِّرُ അവൻ നിയന്ത്രിക്കുന്നു. الْأَمْرَ കാര്യത്തെ يُفَصِّلُ അവൻ വിശദീകരിക്കുന്നു, വിസ്തരിച്ചുകൊണ്ട് الْآيَاتِ ദൃഷ്ടാന്ത (ലക്ഷ്യ)ങ്ങളെ لَعَلَّكُمْ നിങ്ങളാകുവാൻ വേണ്ടി, ആയേക്കാം بِلِقَاءِ കാണുന്ന (കണ്ടുമുട്ടുന്ന) തിനെപ്പറ്റി رَبِّكُمْ നിങ്ങളുടെ റബ്ബിനെ تُوقِنُونَ നിങ്ങൾ ഉറപ്പിക്കുക, ഉറപ്പായി വിശ്വസിക്കുക.

---

നിങ്ങൾക്ക് കാണാവുന്ന തൂണുകൾ കൂടാതെ ആകാശങ്ങളെ ഉയർത്തിയിരിക്കുന്നു (رَفَعَ السَّمَاوَاتِ بِغَيْرِ عَمَدٍ تَرَوْنَهَا) എന്ന് പറഞ്ഞതിൽനിന്ന് മനുഷ്യർക്ക് കാണാവുന്നതല്ലാത്ത ഏതെങ്കിലും തൂൺ ആകാശങ്ങൾക്ക് ഉണ്ടായിരിക്കാമെന്ന് വരുന്നു. അതെ, അല്ലാഹുവിന്റെ മഹത്തായ കഴിവ (الْقُدْرَة)ത്രെ അത്. ശാസ്ത്രത്തിന്റെ ഭാഷയിൽ അതിന് ആകർഷണശക്തി എന്ന് പറയപ്പെടുന്നുവെങ്കിലും ആകർഷണശക്തിയുടെ യാഥാർത്ഥ്യമെന്തെന്നോ, അതെവിടെനിന്ന് വന്നുവെന്നോ പറയുവാൻ ശാസ്ത്രത്തിന് കഴിവില്ല. അഖിലാണ്ഡലോകങ്ങൾ ഓരോന്നും അതതിന്റെ സ്ഥാനം തെറ്റാതെയും, ചിന്നിച്ചിതറാതെയും നിലകൊള്ളുന്നതിന് ആകർഷണശക്തി എന്നൊരു പേർ നൽകി തൃപ്തിപ്പെടുക മാത്രമാണ് ശാസ്ത്രം വാസ്തവത്തിൽ ചെയ്യുന്നത് عَمَد (തൂണുകൾ) എന്നതിന്റെ വിശേഷണമായിക്കൊണ്ടാണ് تَرَوْنَهَا (നിങ്ങൾ കാണുന്ന) എന്ന ക്രിയ നിലകൊള്ളുന്നതെന്ന നിലക്കാണ് മുകളിൽ നാം സ്വീകരിച്ച അർത്ഥവ്യാഖ്യാനം. വ്യാകരണപരമായി നോക്കുമ്പോൾ അത് അതിന്റെ വിശേഷണം (صفة) അല്ലാതെ വേറൊരു വാക്യമായും വരാം. അപ്പോൾ അതിന്റെ മുമ്പത്തെ വാക്യത്തിന് യാതൊരു തൂണുകളും കൂടാതെ ആകാശങ്ങളെ ഉയർത്തിയവനത്രെ അല്ലാഹു' എന്നും تَرَوْنَهَا എന്ന വാക്യത്തിനു 'നിങ്ങൾ അവയെ –അഥവാ ആകാശങ്ങളെ (തൂണ് കൂടാതെ) കണ്ടുകൊണ്ടിരിക്കുന്നു' എന്നും

അർത്ഥമായിരിക്കും. രണ്ടായാലും ആശയത്തിൽ വ്യത്യാസമില്ലതാനും. ഉപരിഭാഗത്ത് സ്ഥിതി ചെയ്യുന്ന എല്ലാ ഗ്രഹങ്ങളും നക്ഷത്രലോകങ്ങളും ഒന്നൊഴിയാതെ അതാതിന് നിശ്ചയിക്കപ്പെട്ട സ്ഥാനവലയങ്ങളിൽനിന്നും, സഞ്ചാരമാർഗങ്ങളിൽനിന്നും തെറ്റാതെ നിലകൊള്ളുന്നു. ഈ വ്യവസ്ഥക്ക് അല്ലാഹു ഒരു കാലാവധി നിശ്ചയിച്ചുവെച്ചിട്ടുണ്ട്. ലോകാവസാനഘട്ടം വരുമ്പോൾ ഈ വ്യവസ്ഥമാറി മറ്റൊരു വ്യവസ്ഥ നടപ്പിൽ വരുന്നു. 'എല്ലാം ഒരു നിർണയിക്കപ്പെട്ട അവധിവരെ സഞ്ചരിക്കുന്നു' വെന്ന് പറഞ്ഞത് ഇതിനെപ്പറ്റിയാകുന്നു.

അല്ലാഹു അർശിൽ ആരോഹണം ചെയ്തു (اسْتَوَىٰ عَلَى الْعَرْشِ) എന്ന് പറഞ്ഞതിനെപ്പറ്റി സൂഃ അഅ്റാഫ് 54; യൂനുസ് 3; സജദഃ 14; ഹദീദ് 4 മുതലായ സ്ഥലങ്ങളിൽ വിവരിച്ചിട്ടുണ്ട്. അത് ഇവിടെയും ഓർക്കുക. അല്ലാഹുവിന്റെ സിംഹാസനാരോഹണത്തെ സംബന്ധിച്ചു അതെങ്ങിനെയെന്ന് തിട്ടപ്പെടുത്തുവാൻ നമുക്ക് സാദ്ധ്യമല്ലെങ്കിലും, ചെറുതും വലുതുമായ അഖിലാണ്ഡ കാര്യങ്ങളെല്ലാം അവന്റെ അധികാരത്തിലും നിയന്ത്രണത്തിലും മാത്രമാണ് നടക്കുന്നതെന്ന തത്വമാണ് അതിൽ അടങ്ങിയിരിക്കുന്നത്. തുടർന്നുള്ള വാക്യങ്ങളിൽ നിന്നുതന്നെ ഇത് വ്യക്തമാകുകയും ചെയ്യുന്നു. ഈ വചനത്തിലും, തുടർന്നുള്ള വചനങ്ങളിലുമായി വിവരിക്കപ്പെടുന്ന നിത്യസത്യങ്ങളായ ദൃഷ്ടാന്തങ്ങൾ മനുഷ്യരാകുന്ന നിങ്ങൾക്ക് വിവരിച്ചു തരുന്നത് മരണാനന്തരം നിങ്ങൾ അല്ലാഹുവിനെ കണ്ടുമുട്ടേണ്ടി വരുമെന്നും, നിങ്ങൾക്ക് രണ്ടാമതൊരു ജീവിതം കൂടിയുണ്ടെന്നും നിങ്ങൾ മനസ്സിലാക്കി ഉറപ്പിക്കുവാൻ വേണ്ടിയാകുന്നുവെന്നത്രെ അവസാനത്തെ വാക്യം ഓർമിപ്പിക്കുന്നത്.

وَهُوَ ٱلَّذِى مَدَّ ٱلْأَرْضَ وَجَعَلَ فِيهَا رَوَٰسِىَ وَأَنْهَٰرًا ۖ

**﴾3﴿ അവനത്രെ, ഭൂമിയെ വിശാലപ്പെടുത്തുകയും, അതിൽ ഉറച്ചു നിൽക്കുന്ന മലകളെയും നദികളെയും ഉണ്ടാക്കുകയും ചെയ്തവനും.**

وَمِن كُلِّ ٱلثَّمَرَٰتِ جَعَلَ فِيهَا زَوْجَيْنِ ٱثْنَيْنِ ۖ يُغْشِى ٱلَّيْلَ ٱلنَّهَارَ ۚ

**എല്ലാ ഫലവർഗങ്ങളിൽനിന്നും തന്നെ, അതിൽ അവൻ ഈരണ്ടു ഇണകളെ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു. രാത്രിയെ അവൻ പകലിന് മൂടിയിടുന്നു.**

إِنَّ فِى ذَٰلِكَ لَءَايَٰتٍ لِّقَوْمٍ يَتَفَكَّرُونَ ﴿٣﴾

**നിശ്ചയമായും, അതിൽ (ഒക്കെയും) ചിന്തിക്കുന്ന ജനങ്ങൾക്ക് പല ദൃഷ്ടാന്തങ്ങളുണ്ട്.**

وَفِى ٱلْأَرْضِ قِطَعٌ مُّتَجَٰوِرَٰتٌ وَجَنَّٰتٌ مِّنْ أَعْنَٰبٍ وَزَرْعٌ وَنَخِيلٌ

**﴾4﴿ ഭൂമിയിൽ (തന്നെ) പരസ്പരം സമീപത്ത് നിലകൊള്ളുന്ന പല (തരം) ഖണ്ഡങ്ങളും, മുന്തിരികളുടെതായ പല (തരം) തോട്ടങ്ങളും, കൃഷികളുമുണ്ട്; ഇണച്ചമുള്ളവയും, ഇണ**

صِنْوَانٌ وَغَيْرُ صِنْوَانٍ يُسْقَىٰ بِمَآءٍ وَٰحِدٍ وَنُفَضِّلُ بَعْضَهَا عَلَىٰ بَعْضٍ فِي ٱلْأُكُلِ ۚ

ച്ചമുള്ളതല്ലാത്തതുമായ ഈത്തപ്പനകളും (ഉണ്ട്); ഒരേ വെള്ളം കൊണ്ട് അതിന് നനക്കപ്പെടുന്നു (എന്നിട്ടും). അവയിൽ ചിലതിനെ ചിലതിനെക്കാൾ തീറ്റയിൽ നാം ശ്രേഷ്ഠമാക്കുന്നു.

إِنَّ فِي ذَٰلِكَ لَأَيَٰتٍ لِّقَوْمٍ يَعْقِلُونَ ﴿٤﴾

**നിശ്ചയമായും, അതിൽ (ഒക്കെയും) ബുദ്ധി കൊടു (ത്തു ഗ്രഹി) ക്കുന്ന ജനങ്ങൾക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്.**

---

مَدَّالأَرْضَ അവൻ യാതൊരുവനുമത്രേ, അവൻ തന്നെ യാതൊരുവൻ وَهُوَ الَّذِي ﴿3﴾ അവൻ ഭൂമിയെ നീട്ടി (വിശാലപ്പെടുത്തി), അയച്ചുവിട്ടു وَجَعَلَ فِيهَا അതിൽ ആക്കുക (ഉണ്ടാക്കുക) യും رَوَاسِيَ ഉറച്ചുനിൽക്കുന്ന (നങ്കൂരമിട്ടു നിൽക്കുന്നവയെ (മലകളെ) وَأَنْهَارًا നദി (പുഴ) കളെയും وَمِنْ كُلِّ എല്ലാറ്റിൽനിന്നും الثَّمَرَاتِ ഫലവർഗങ്ങളിലെ اثْنَيْنِ അതിലവൻ ആക്കി (ഉണ്ടാക്കി) യിരിക്കുന്നു زَوْجَيْنِ രണ്ട് ഇണകളെ جَعَلَ فِيهَا രണ്ടു (വീതം) , (ഈ) രണ്ട് يُغْشِي അവൻ മൂടിയിടുന്നു اللَّيْلَ രാത്രിയെ النَّهَارَ പകലിന്ന് لِقَوْمٍ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ (തന്നെ) إِنَّ فِي ذَٰلِكَ ജനങ്ങൾക്ക് يَتَفَكَّرُونَ ചിന്തിക്കുന്ന, ഉറ്റാലോചിക്കുന്ന ﴿4﴾ وَفِي الأَرْضِ ഭൂമിയിലുമുണ്ട് قِطَعٌ പല ഖണ്ഡങ്ങൾ, തുണ്ടങ്ങൾ, ഭാഗങ്ങൾ, മുറികൾ مُتَجَاوِرَاتٌ അന്യോന്യം അടുത്തു (ചേർന്നു) നിൽക്കുന്ന, അന്യോന്യം അയൽപക്കത്തായുള്ള وَجَنَّاتٌ തോട്ടങ്ങളും, തോപ്പുകളും مِنْ أَعْنَابٍ മുന്തിരികളാലുള്ള وَزَرْعٌ കൃഷിയും, കൃഷികളും وَنَخِيلٌ ഈന്തപ്പനയും, ഈത്തപ്പനകളും صِنْوَانٌ ഇണച്ചമുള്ള وَغَيْرُ صِنْوَانٍ ഇണച്ചമില്ലാത്തവയും يُسْقَىٰ അത് നനക്കപ്പെടുന്നു بِمَاءٍ وَاحِدٍ ഒരേ വെള്ളംകൊണ്ട് وَنُفَضِّلُ നാം ശ്രേഷ്ഠമാക്കുക (മെച്ചപ്പെടുത്തുക) യും ചെയ്യുന്നു بَعْضَهَا അവയിൽ ചിലതിനെ عَلَىٰ بَعْضٍ ചിലതിനെക്കാൾ فِي الأُكُلِ തീറ്റയിൽ, കനിയിൽ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ, ദൃഷ്ടാന്തങ്ങൾ തന്നെ لِقَوْمٍ ജനങ്ങൾക്ക് يَعْقِلُونَ ബുദ്ധി കൊടുക്കുന്ന, ഗ്രഹിക്കുന്ന

---

ഉപരിയാകാശങ്ങളെ തൂണുകൂടാതെ ഉയർത്തി വ്യവസ്ഥപ്പെടുത്തി വെച്ചതിനെ ഓർമിപ്പിച്ചശേഷം, ഭൂമിയിൽ മനുഷ്യൻ നിത്യേന കണ്ടനുഭവിച്ചുകൊണ്ടിരിക്കുന്ന ഏതാനും ദൃഷ്ടാന്തങ്ങളെ അല്ലാഹു ഓർമിപ്പിക്കുന്നു:

(1) ഭൂമിയെ പരത്തി വിശാലമാക്കിയത്. ഭൂമി യഥാർഥത്തിൽ ഗോളാകൃതിയിലാണെങ്കിലും കാഴ്ചയിലും ഉപയോഗത്തിലും അത് പരപ്പും നിരപ്പുമാകുന്നു. അതിലെ നിവാസികൾക്കും അത് വിശാലമാകുന്നു. ആളെണ്ണി ഭൂപരിധി നിശ്ചയിക്കുകയോ, തലയെണ്ണി മനുഷ്യപരിധി നിർണയിക്കുകയോ വേണമെന്ന് വല്ലവർക്കും തോന്നിയിട്ടുണ്ടെങ്കിൽ,

അത് ഭൂമിയുടെ വലുപ്പക്കുറവ് കൊണ്ടോ, അതിന്റെ സ്രഷ്ടാവിന്റെ പോരായ്മകൊണ്ടോ അല്ല. മനുഷ്യൻ നിർമിച്ചുണ്ടാക്കിയ അക്രമപരമായ അതിർ വരമ്പുകളുടെയും കുടുസ്സായ നിയമപരിധികളുടെയും ഫലമാണത്. അതെ, ظَهَرَ الْفَسَادُ فِي الْبَرِّ وَالْبَحْرِ بِمَا كَسَبَتْ أَيْدِي النَّاسِ (കരയിലും കടലിലും മനുഷ്യരുടെ കരങ്ങൾ ചെയ്തുവെച്ചത് നിമിത്തം കുഴപ്പം വെളിപ്പെട്ടിരിക്കുന്നു. (30:41)

(2) ഭൂമിക്ക് ഇളക്കവും ചരിവും ബാധിക്കാതെ ഉറച്ചുനിൽക്കുമാറ് അതിന്റെ ഘനം ശരിപ്പെടുത്തി നിറുത്തുന്നതിന് വമ്പിച്ച മലകളെ സ്ഥാപിച്ചത്.

(3) ദൂരദേശങ്ങളിലേക്ക് വെള്ളം എത്തിച്ചുകൊടുക്കുകയും, കരയിൽ ഒതുങ്ങാതെ വരുന്ന വെള്ളം സമുദ്രത്തിലേക്ക് ഒഴുക്കിവിടുകയും ചെയ്യുന്ന നദികളെ ഏർപ്പെടുത്തിയത്.

(4) വിവിധതരം ഫലവർഗങ്ങളെ ഉൽപാദിപ്പിക്കുകയും, എല്ലാറ്റിലും ഈരണ്ട് വീതം ഇണകളെ ഏർപ്പെടുത്തുകയും ചെയ്തത്. നാടൻ-കാടൻ, വലുത്-ചെറുത്, വെള്ള-ചുവപ്പ്, മധുരം-പുളി, മുന്തിയത്-താണത്, ആൺവർഗം-പെൺവർഗം എന്നിത്യാദി ഏതെങ്കിലും ഈരണ്ട് വകുപ്പുകളില്ലാത്ത ഫലവർഗങ്ങൾ കാണപ്പെടുകയില്ല. സസ്യങ്ങളടക്കം എല്ലാ വസ്തുക്കളിലും രണ്ട് ഇണകൾ ഉണ്ടെന്ന തത്വത്തെ ആധുനിക ശാസ്ത്രവും സമ്മതിക്കുന്നു. ക്വുർആൻ ദൈവീക ഗ്രന്ഥമാണെന്നുള്ളതാണ് ഇതും കാണിക്കുന്നത്.

(5) പകൽ മുഴുവനും വിവിധ ജോലിത്തിരക്കുകളിൽ മുഴുകിയിരിക്കുന്ന ജനകോടികൾക്ക് വിശ്രമാർഥം രാത്രിയെക്കൊണ്ട് പകലിനെ മൂടി ഇരുട്ടും സ്വസ്ഥതയും നൽകുന്നത്.

(6) അടുത്തടുത്തും തൊട്ടുതൊട്ടും സ്ഥിതി ചെയ്യുന്നതും, അതോടുകൂടി വ്യത്യസ്ത സ്വഭാവങ്ങളോടുകൂടിയതുമായ ഭൂപ്രദേശങ്ങൾ ഏർപ്പെടുത്തിയത്. മരുഭൂമി, വനഭൂമി, കൃഷിനിലം, തരിശുനിലം, ഉൽപാദനയോഗ്യം, ഉൽപാദനയോഗ്യമല്ലാത്തത്, മണൽപ്രദേശം, ചളിപ്രദേശം എന്നിങ്ങിനെ ഒന്നിനൊന്ന് വ്യത്യാസപ്പെട്ടുകൊണ്ടാണല്ലോ ഭൂപ്രദേശങ്ങൾ സ്ഥിതി ചെയ്യുന്നത്.

(7) പല ജാതികളും ഇനങ്ങളും ഉള്ള മുന്തിരിത്തോട്ടങ്ങളും, ഈന്തത്തോട്ടങ്ങളും പോലെയുള്ളവ ഉണ്ടാക്കിയത്.

(8) ഈത്തപ്പനകളിൽ തന്നെ ഒരേ മുരടിൽനിന്ന് ഇണച്ചവും ചിനപ്പും പൊട്ടി ഒന്നിലധികം ശാഖകൾ ഉള്ളതും, ഒറ്റത്തടി മാത്രമുള്ളതും എന്നിങ്ങിനെ വ്യത്യാസപ്പെടുത്തിയത്. അറബികൾക്ക് സുപരിചിതമായതെന്ന നിലക്ക് ഈന്തപ്പനയിലുള്ള ഈ തരവ്യത്യാസം മാത്രമേ അല്ലാഹു എടുത്തു പറഞ്ഞിട്ടുള്ളുവെങ്കിലും നമ്മുടെ നാടുകളിലുള്ള പപ്പായ, ഈന്ത് മുതലായ ചില പന വർഗങ്ങളിലും-ചുരുക്കമെങ്കിലും ചിലപ്പോൾ തെങ്ങ്, കമുങ്ങ് എന്നിവയിലും കാണാവുന്നതാണിത്.

(9) എല്ലാറ്റിനും ഒരേ വെള്ളംകൊണ്ട് തന്നെയാണ് നനവ് ലഭിക്കുന്നതെങ്കിലും എല്ലാം ഒരേ വിധത്തിലായിരിക്കാതെ മേൽപറഞ്ഞ പ്രകാരം പലതരത്തിലായി വളരുന്നത്.

(10) ഓരോന്നിൽനിന്നും ലഭിക്കുന്ന ഭോജ്യവസ്തുക്കളെ ഒരേതരം ഗുണങ്ങളോടുകൂടിയാക്കാതെ ചിലതിന് ചിലതിനെക്കാൾ മെച്ചവും ഗുണവും നൽകിയത്. സ്വാദിലും,

ഗുണത്തിലും, പോഷകത്തിലും, രുചിയിലുമെല്ലാം തന്നെ ഓരോന്നും മറ്റേതില്‍നിന്ന് വ്യത്യസ്തമാണല്ലോ.

ഇങ്ങിനെ, നിത്യേന മനുഷ്യന്‍ കണ്ടറിഞ്ഞും, അനുഭവിച്ചുംകൊണ്ടിരിക്കുന്ന വമ്പിച്ച അനുഗ്രഹങ്ങള്‍ ഓരോന്നും തന്നെ അതിന്റെ പിന്നില്‍ പ്രവര്‍ത്തിക്കുന്ന ആ മഹാശക്തിയാകുന്ന സ്രഷ്ടാവിനെപ്പറ്റി ഓര്‍മിപ്പിക്കുവാനും, അവന്റെ കഴിവും മഹത്വവും മനസ്സിലാക്കുവാനും ധാരാളം മതിയായ ദൃഷ്ടാന്തങ്ങളാകുന്നു. ഇതെല്ലാം അതിവിദഗ്ദ്ധനായ ഒരു സൃഷ്ടികര്‍ത്താവിന്റെ വ്യവസ്ഥകൊണ്ടല്ലാതെ സ്വയം അങ്ങ് സംഭവിക്കുന്നതാണെന്ന് വല്ലവരും കരുതുമോ?! കരുതുന്നുവെങ്കില്‍ അവര്‍ വിഡ്ഢികളല്ലെങ്കില്‍ – വക്രബുദ്ധികളായിരിക്കുമെന്ന് തീര്‍ത്തുപറയാം. ഇതെല്ലാം വ്യവസ്ഥാപിതമായി സൃഷ്ടിച്ചു നടപ്പില്‍ വരുത്തിക്കൊണ്ടിരിക്കുന്ന ആ മഹാശക്തിക്ക്-അല്ലാഹുവിന് – മരണശേഷം മനുഷ്യന് മറ്റൊരു ജീവിതം നല്‍കുവാന്‍ കഴിയുകയില്ലെന്നോ, അത് സംഭവ്യമല്ലെന്നോ പറയുന്നതും കടുത്ത വിഡ്ഢിത്തമത്രെ. അതാണ് അല്ലാഹു ചൂണ്ടിക്കാട്ടുന്നത്:-

۞ وَإِن تَعْجَبْ فَعَجَبٌ قَوْلُهُمْ أَءِذَا كُنَّا تُرَٰبًا أَءِنَّا لَفِى خَلْقٍ جَدِيدٍ ۗ

أُو۟لَـٰٓئِكَ ٱلَّذِينَ كَفَرُوا۟ بِرَبِّهِمْ ۖ وَأُو۟لَـٰٓئِكَ ٱلْأَغْلَـٰلُ فِىٓ أَعْنَاقِهِمْ ۖ وَأُو۟لَـٰٓئِكَ أَصْحَـٰبُ ٱلنَّارِ ۖ هُمْ فِيهَا خَـٰلِدُونَ ﴿٥﴾

**﴾5﴿ നീ അത്ഭുതപ്പെടുന്നുവെങ്കില്‍ അത്ഭുതമത്രെ അവരുടെ വാക്ക്. 'ഞങ്ങള്‍ മണ്ണായിട്ടാണോ ഞങ്ങള്‍ (വീണ്ടും) ഒരു പുതിയ സൃഷ്ടിപ്പിലായിത്തീരുന്നത്?!' [ഈ വാക്കിനെപ്പറ്റിയാണ് നീ അത്ഭുതപ്പെടേണ്ടത്]**

**അക്കൂട്ടര്‍, തങ്ങളുടെ റബ്ബില്‍ അവിശ്വസിച്ചവരത്രെ; അക്കൂട്ടരാകട്ടെ, വിലങ്ങുകള്‍ അവരുടെ കഴുത്തുകളിലുണ്ടായിരിക്കും; അക്കൂട്ടര്‍, നരകത്തിന്റെ ആള്‍ക്കാരുമാകുന്നു. അവരതില്‍ നിത്യവാസികളായിരിക്കും.**

---

﴾5﴿ وَإِنْ تَعْجَبْ നീ ആശ്ചര്യപ്പെടുന്നപക്ഷം, അത്ഭുതപ്പെടുന്നുവെങ്കില്‍ فَعَجَبٌ എന്നാല്‍ അത്ഭുതമാണ് قَوْلُهُمْ അവരുടെ വാക്ക്, പറയല്‍ أَئِذَا كُنَّا ഞങ്ങള്‍ ആയിട്ടാണോ, ആയിരിക്കുമ്പോഴോ تُرَابًا മണ്ണ് أَئِنَّا ഞങ്ങളോ لَفِي خَلْقٍ ഒരു സൃഷ്ടിപ്പില്‍ (ആകുന്നത്) جَدِيدٍ പുതുതായ أُولَئِكَ അക്കൂട്ടര്‍ الَّذِينَ كَفَرُوا അവിശ്വസിച്ചവരാകുന്നു بِرَبِّهِمْ തങ്ങളുടെ റബ്ബില്‍ وَأُولَئِكَ അക്കൂട്ടര്‍, അവരാകട്ടെ الأَغْلَالُ വിലങ്ങ്(കുരുക്ക് – ആമം)കള്‍ فِي أَعْنَاقِهِمْ അവരുടെ കഴുത്തുകളിലുണ്ട് (ഉണ്ടായിരിക്കും) وَأُولَئِكَ അക്കൂട്ടര്‍ أَصْحَابُ النَّارِ നരകത്തിന്റെ ആള്‍ക്കാരാകുന്നു هُمْ فِيهَا അവര്‍ അതില്‍ خَالِدُونَ നിത്യവാസികളാണ്.

---

മേല്‍ ചൂണ്ടിക്കാട്ടിയതുപോലുള്ള ധാരാളം ദൃഷ്ടാന്തങ്ങളുടെ നേരെ കണ്ണടച്ചുകൊണ്ട്

ഞങ്ങൾ മരിച്ചു മണ്ണായിട്ട് പിന്നെയും പുതുതായി സൃഷ്ടിക്കപ്പെടുകയോ എന്ന് പരിഹാസ രൂപത്തിൽ അവർ ചോദിക്കുന്നു! വല്ല വിഷയത്തിലും അത്ഭുതപ്പെടാമെങ്കിൽ ഈ ചോദ്യത്തിലല്ലേ അത്ഭുതപ്പെടേണ്ടത്? സത്യനിഷേധികളായ അവിശ്വാസികളാണ് ഈ ചോദ്യം ചോദിക്കുന്നവർ. ഇപ്പോൾ അവർ സ്വതന്ത്രരായി കഴിയുന്നുവെങ്കിലും നരകത്തിൽ വെച്ച് അവരുടെ കഴുത്തുകളിൽ വിലങ്ങുകളിട്ടു ബന്ധിക്കപ്പെടുകതന്നെ ചെയ്യും. അവർ നരകത്തിൽ നിത്യവാസികളുമായിരിക്കും.

'കഴുത്തിൽ വിലങ്ങുകളുണ്ടായിരിക്കും' എന്ന് പറഞ്ഞത് നരകത്തിൽ അവർക്കുണ്ടാകുന്ന അനുഭവമെന്ന നിലക്കാണ് മിക്ക വ്യാഖ്യാതാക്കളും വ്യാഖ്യാനിക്കുന്നത്. പരമ്പരാഗതമായ അന്ധവിശ്വാസങ്ങൾക്ക് അവർ അടിമപ്പെട്ടിരിക്കുകയാണ്-അഥവാ അത് നിമിത്തമാണവർ വിശ്വസിക്കാത്തത്-എന്നാണതിന്റെ ഉദ്ദേശ്യമെന്നും ചില വ്യാഖ്യാതാക്കൾ പ്രസ്താവിച്ചിരിക്കുന്നു. الله اعلم

وَيَسْتَعْجِلُونَكَ بِٱلسَّيِّئَةِ قَبْلَ ٱلْحَسَنَةِ وَقَدْ خَلَتْ مِن قَبْلِهِمُ ٱلْمَثُلَٰتُ ۗ وَإِنَّ رَبَّكَ لَذُو مَغْفِرَةٍ لِّلنَّاسِ عَلَىٰ ظُلْمِهِمْ ۖ وَإِنَّ رَبَّكَ لَشَدِيدُ ٱلْعِقَابِ ﴿٦﴾

**《6》 (നബിയേ) അവർ നിന്നോട് നന്മക്ക് മുമ്പായി തിന്മക്ക് ധൃതി കൂട്ടിക്കൊണ്ടിരിക്കുന്നു; അവരുടെ മുമ്പ് മാതൃകാശിക്ഷകൾ (പലതും) കഴിഞ്ഞുപോയിട്ടുണ്ട്താനും. [അതവർ ഓർക്കുന്നില്ല]**

**നിശ്ചയമായും നിന്റെ റബ്ബ് മനുഷ്യരുടെ അക്രമത്തോട് കൂടി (യും) അവർക്ക് പാപമോചനം നൽകുന്നവൻ തന്നെ. നിശ്ചയമായും, നിന്റെ റബ്ബ്, കഠിനമായ ശിക്ഷാനടപടിയെടുക്കുന്നവനും തന്നെയാകുന്നു.**

وَيَقُولُ ٱلَّذِينَ كَفَرُوا۟ لَوْلَآ أُنزِلَ عَلَيْهِ ءَايَةٌ مِّن رَّبِّهِۦٓ ۗ إِنَّمَآ أَنتَ مُنذِرٌ ۖ وَلِكُلِّ قَوْمٍ هَادٍ ﴿٧﴾

**《7》 (ആ) അവിശ്വസിച്ചവർ പറയുന്നു: 'ഇവന്റെ റബ്ബിങ്കൽ നിന്ന് ഒരു (പ്രത്യേക) ദൃഷ്ടാന്തം ഇവന് അവതരിപ്പിക്കപ്പെടാത്തതെന്ത്?' (നബിയേ) നീ ഒരു മുന്നറിയിപ്പ് നൽകുന്നവൻ മാത്രമാകുന്നു. എല്ലാ ജനങ്ങൾക്കുമുണ്ട് ഒരു വഴികാട്ടി. [ഇവരുടെ വഴികാട്ടിയത്രെ നീ].**

---

《6》 وَيَسْتَعْجِلُونَكَ അവർ നിന്നോട് ധൃതി കൂട്ടുന്നു بِالسَّيِّئَةِ തിന്മയെപ്പറ്റി, തിന്മക്ക് قَبْلَ الْحَسَنَةِ നന്മയുടെ മുമ്പ് وَقَدْ خَلَتْ കഴിഞ്ഞുപോയിട്ടുണ്ട്താനും, കഴിഞ്ഞിട്ടും مِنْ قَبْلِهِمُ അ (ഇ) വർക്ക് മുമ്പ് الْمَثُلَاتُ മാതൃകാ ശിക്ഷകൾ وَإِنَّ رَبَّكَ നിശ്ചയമായും, നിന്റെ റബ്ബ്

لَذُو مَغْفِرَةٍ പാപമോചനം നൽകുന്ന (പൊറുക്കുന്ന) വൻ തന്നെ لِلنَّاسِ മനുഷ്യർക്ക് عَلَىٰ ظُلْمِهِمْ അവരുടെ അക്രമത്തോടെ وَإِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَشَدِيدُ കഠിന മായവൻ തന്നെ الْعِقَابِ ശിക്ഷാ നടപടി ﴾7﴿ وَيَقُولُ പറയുന്നു الَّذِينَ كَفَرُوا അവിശ്വസി ച്ചവർ لَوْلَا أُنزِلَ ഇറക്കപ്പെട്ടുകൂടേ, അവതരിപ്പിക്കപ്പെടാത്തതെന്ത് عَلَيْهِ അവന്റെ മേൽ, ഇവന് آيَةٌ ഒരു ദൃഷ്ടാന്തവും مِّن رَّبِّهِ തന്റെ റബ്ബിൽനിന്ന് إِنَّمَا أَنتَ നിശ്ചയമായും നീ (മാത്രം) مُنذِرٌ ഒരു മുന്നറിയിപ്പ് നൽകുന്നവൻ (മാത്രം) وَلِكُلِّ قَوْمٍ എല്ലാ ജനങ്ങൾക്കും (ജനതക്കും) ഉണ്ട് هَادٍ ഒരു വഴികാട്ടി, മാർഗദർശകൻ

---

രക്ഷക്കും സമാധാനത്തിനും ആഗ്രഹിക്കുകയോ, സത്യവിശ്വാസം വഴി അതിനുള്ള മാർഗം അവലംബിക്കുകയോ ചെയ്യാതെ- അതിന് മുമ്പായി - തങ്ങളോട് താക്കീത് ചെയ്യപ്പെടുന്ന ആ ശിക്ഷ ഇങ്ങോട്ടുവരട്ടെ എന്ന് മുശ്‌രിക്കുകൾ ധൃതികൂട്ടിയിരുന്നതിനെപ്പറ്റിയാണ് ആദ്യത്തെ വചനത്തിൽ പ്രസ്താവിക്കുന്നത്. ഇവരെപ്പോലെയുള്ള നിഷേധികൾക്ക് അല്ലാഹുവിങ്കൽ നിന്നുള്ള കടുത്ത ശിക്ഷകൾ അനുഭവിക്കേണ്ടി വരുമെന്നുള്ളതിന് എത്രയോ ഉദാഹരണങ്ങൾ മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. അതുപോലെ വല്ല ശിക്ഷയും ഇവർക്കും വരാമെന്ന് ഇവർ ധരിച്ചിരിക്കട്ടെ. പെട്ടെന്ന് നടപടിയെടുക്കാതിരിക്കുന്നത് അല്ലാഹുവിന്റെ ഔദാര്യംകൊണ്ട് മാത്രമാണ്. മനുഷ്യരുടെ അക്രമങ്ങൾ പരിഗണിക്കുമ്പോൾ അപ്പപ്പോൾ നടപടി എടുക്കാവുന്നതാണെങ്കിലും അല്ലാഹു അവരോട് വിട്ടുവീഴ്ച കാണിക്കുകയാണ് ചെയ്യുന്നത്. ശിക്ഷാനടപടി എടുക്കുമ്പോഴാകട്ടെ, അത് കഠിനതരവുമായിരിക്കും. ഇതൊക്കെയാണ് അവർക്ക് നൽകുന്ന മറുപടിയുടെ സാരം.

അതേ മുശ്‌രിക്കുകളുടെ മറ്റൊരു പരിഹാസമാണ് രണ്ടാമത്തെ വചനത്തിൽ കാണുന്നത്. നബിﷺയുടെ സത്യത തെളിയിക്കുന്ന ധാരാളം ദൃഷ്ടാന്തങ്ങൾ മുമ്പിലുണ്ടായിരുന്നിട്ടും അതൊന്നും വകവെക്കാതെ അവർ പിന്നെയും വേറെ ദൃഷ്ടാന്തങ്ങൾ ചോദിച്ചുകൊണ്ടിരിക്കും. (6:8; 10:20; 25:21; 17:90,93 മുതലായവ നോക്കുക) ഇതിന് നൽകിയ മറുപടിയുടെ സാരം ഇതാണ്: ദൃഷ്ടാന്തങ്ങൾ കാട്ടിക്കൊടുക്കുവാനുള്ള കഴിവോ, ചുമതലയോ നബിﷺക്കില്ല. അവരെ ഉപദേശിക്കലും താക്കീത് ചെയ്യലും മാത്രമാണ് അവിടുന്ന് ചെയ്യേണ്ടത്. ഓരോ സമുദായത്തിനും സൻമാർഗദർശനം നൽകുവാൻ അല്ലാഹു പ്രത്യേകം ദൂതന്മാരെ അയക്കുകയുണ്ടായിട്ടുണ്ട്. അതുപോലെ, ഈ സമുദായത്തിന്റെ വഴികാട്ടിയായി അയക്കപ്പെട്ട ഒരാളാണ് നബിﷺയും.

## വിഭാഗം - 2

اللَّهُ يَعْلَمُ مَا تَحْمِلُ كُلُّ أُنثَىٰ وَمَا تَغِيضُ الْأَرْحَامُ وَمَا تَزْدَادُ ۖ وَكُلُّ شَيْءٍ عِندَهُ بِمِقْدَارٍ ﴿٨﴾

**﴾8﴿ എല്ലാ (ഓരോ) പെണ്ണും ഗർഭം ധരിക്കുന്നത് അല്ലാഹു അറിയുന്നു;' ഗർഭാശയങ്ങൾ കുറവ് വരുത്തുന്നതും. അവ (ക്ക്) വർധനവ് വരുന്നതും (അറിയുന്നു). എല്ലാ കാര്യവും (തന്നെ) അവന്റെ അടുക്കൽ ഒരു (നിശ്ചിത) തോതനുസരിച്ചാകുന്നു.**

عَـٰلِمُ ٱلْغَيْبِ وَٱلشَّهَـٰدَةِ ٱلْكَبِيرُ ٱلْمُتَعَالِ ﴿٩﴾

**﴾9﴿ (അവൻ) അദൃശ്യത്തെയും, ദൃശ്യത്തെയും അറിയുന്നവനാണ്; മഹാനാണ്; അത്യുന്നതനായുള്ളവനാണ്.**

سَوَآءٌ مِّنكُم مَّنْ أَسَرَّ ٱلْقَوْلَ وَمَن جَهَرَ بِهِۦ وَمَنْ هُوَ مُسْتَخْفٍۭ بِٱلَّيْلِ وَسَارِبٌۢ بِٱلنَّهَارِ ﴿١٠﴾

**﴾10﴿ നിങ്ങളിൽ നിന്ന് വാക്കിനെ രഹസ്യമാക്കിയവനും അതിനെ പരസ്യമാക്കിയവനും (അവന്റെ അടുക്കൽ) സമമാകുന്നു; യാതൊരുവൻ രാത്രിയിൽ ഒളിഞ്ഞിരിക്കുന്നുവോ അവനും, പകലിൽ വെളിക്ക് വരുന്നവനും (സമമാണ്).**

---

﴾8﴿ اللَّهُ يَعْلَمُ അല്ലാഹു അറിയും, അറിയുന്നു مَا تَحْمِلُ ഗർഭം ധരിക്കുന്നതിനെ كُلُّ أُنثَىٰ എല്ലാ പെണ്ണും وَمَا تَغِيضُ കുറവ് വരുത്തുന്നതും, ചുരുങ്ങിപ്പോകുന്നതും الْأَرْحَامُ ഗർഭാശയങ്ങൾ وَمَا تَزْدَادُ അവ അധികരിപ്പിക്കുന്നതും, വർധിക്കുന്നതും, وَكُلُّ شَيْءٍ എല്ലാ കാര്യവും, വസ്തുവും عِندَهُ അവന്റെ അടുക്കൽ بِمِقْدَارٍ ഒരു തോത് (കണക്ക്- അളവ്) അനുസരിച്ചാണ്. ﴾9﴿ عَالِمُ الْغَيْبِ അദൃശ്യത്തെ അറിയുന്നവനാണ് وَالشَّهَادَةِ ദൃശ്യത്തെയും الْكَبِيرُ വലിയവനാണ്, മഹാനാണ് الْمُتَعَالِ അത്യുന്നതനാണ്. ﴾10﴿ سَوَاءٌ സമമാണ്, ഒരുപോലെയാണ് مِّنكُم നിങ്ങളിൽ നിന്ന് مَّنْ أَسَرَّ സ്വകാര്യ (രഹസ്യ) മാക്കിയവൻ الْقَوْلَ വാക്ക്, പറയുന്നതിനെ وَمَن جَهَرَ ഉറക്കെയാക്കി (പരസ്യമാക്കി)യവനും بِهِ അതിനെ, അത്കൊണ്ട് وَمَنْ ഒരുവനും, യാതൊരുവനും, هُوَ അവൻ مُسْتَخْفٍ മറഞ്ഞി (ഒളിഞ്ഞി)രിക്കുന്നവനാണ് بِاللَّيْلِ രാത്രിയിൽ وَسَارِبٌ പ്രത്യക്ഷത്തിൽ (വെളിയിൽ) വരുന്നവനും بِالنَّهَارِ പകലിൽ.

---

അല്ലാഹുവിന്റെ സർവജ്ഞതയും, സൂക്ഷ്മജ്ഞതയും വെളിപ്പെടുത്തുന്ന ചില യാഥാർഥ്യങ്ങളാണ് ഈ വചനങ്ങളിൽ കാണുന്നത്. ഓരോ പെണ്ണും ഗർഭം ധരിക്കുന്നതിനെയും അതിൽ വരുന്ന ഏറ്റക്കുറവുകളെയും അവൻ അറിയുന്നു. അതെ, ഗർഭം എപ്പോൾ ഉണ്ടാകുന്നു, എപ്പോൾ പ്രസവിക്കുന്നു, ആണാണോ, പെണ്ണാണോ, പൂർണഗാത്രമോ, വികലഗാത്രമോ, ഭാഗ്യമുള്ളതോ, നിർഭാഗ്യമുള്ളതോ, തടിച്ചതോ, മെലിഞ്ഞതോ, സുരൂപിയോ വിരൂപിയോ, എന്നിത്യാദി കാര്യങ്ങളും; ഓരോ ഗർഭത്തിലും എത്ര കുട്ടി ജനിക്കുമെന്ന് തുടങ്ങിയ കാര്യങ്ങളും അവനറിയാം. ഓരോ വസ്തുവിനും ഓരോ കാര്യത്തിനും അത് ഇന്നിന്ന പ്രകാരം ആയിരിക്കണമെന്നും, ആയിരിക്കുമെന്നും അവൻ ഓരോ തോതും കണക്കും നിശ്ചയിച്ചിട്ടുണ്ട്. അതനുസരിച്ച് മാത്രമേ എല്ലാം സംഭവിക്കുകയുള്ളൂ. രഹസ്യ പരസ്യമെന്ന വ്യത്യാസം അവനെ സംബന്ധിച്ചിടത്തോളം ഇല്ലതന്നെ. രണ്ടും അവന് ഒരുപോലെയാകുന്നു. ഉദാഹരണമായി, രാത്രിയുടെ കൂരിരുട്ടിൽ ഒളിഞ്ഞു മറഞ്ഞിരിക്കുന്നവനും, പകൽവെളിച്ചത്തിൽ വെളിക്കിറങ്ങി നടക്കുന്നവനും അവന്റെ അടുക്കൽ സമമാണ്. മഹത്വത്തിന്റെയും ഉന്നതിയുടെയും പാരമ്യം പ്രാപിച്ചവനാണ് അവൻ.

നബിﷺ അരുളിച്ചെയ്തതായി ഇബ്നു ഉമർ (റ) ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു: 'അദൃശ്യജ്ഞാനത്തിന്റെ താക്കോലുകൾ (പ്രധാന വിഷയങ്ങൾ) അഞ്ചെണ്ണമാകുന്നു. അല്ലാഹു അല്ലാതെ അവ അറിയുകയില്ല. നാളെ (ഭാവിയിൽ) എന്തുണ്ടാകുമെന്ന് അല്ലാഹു അല്ലാതെ അറിയുകയില്ല. ഗർഭാശയങ്ങൾ കുറവ് വരുത്തുന്നതെന്താണെന്ന് അല്ലാഹു അല്ലാതെ അറിയുകയില്ല. മഴ വരുക എപ്പോഴാണെന്ന് അല്ലാഹു അല്ലാതെ അറിയുകയില്ല. ഏത് ഭൂമിയിലാണ് താൻ മരണപ്പെടുകയെന്ന് ഒരാളും അറിയുകയില്ല. അന്ത്യസമയം എപ്പോൾ നിലവിൽ വരുമെന്ന് അല്ലാഹ് അല്ലാതെ അറിയുകയില്ല.' (ബുഖാരി) ഭൂത-വർത്തമാന- ഭാവികാല വ്യത്യാസം കൂടാതെ, ചെറുപ്പ - വലുപ്പ വ്യത്യാസം കൂടാതെ സകല കാര്യങ്ങളും അല്ലാഹുവിന്റെ അറിവും നിശ്ചയവും, പരിപാടിയും അനുസരിച്ചു മാത്രമേ സംഭവിക്കുയുള്ളുവെന്നതിന് മതിയായ തെളിവത്രെ ഈ വചനങ്ങൾ. (കൂടുതൽ വിശദീകരണത്തിന് സൂഃ ഹദീദിന് ശേഷമുള്ള 'ക്വദ്വാക്വദ്ർ' എന്ന വ്യാഖ്യാനക്കുറിപ്പ് നോക്കുക) മനുഷ്യരെ ആപത്തുകളിൽ നിന്ന് കാത്തുരക്ഷിക്കുവാൻ വേണ്ടി അജ്ഞാതമായ ചില ഏർപ്പാടുകൾ അല്ലാഹു ചെയ്തുവെച്ചിട്ടുണ്ടെന്ന് അടുത്ത വചനത്തിൽ അല്ലാഹു അറിയിക്കുന്നു:

لَهُۥ مُعَقِّبَٰتٌ مِّنۢ بَيۡنِ يَدَيۡهِ وَمِنۡ خَلۡفِهِۦ يَحۡفَظُونَهُۥ مِنۡ أَمۡرِ ٱللَّهِۗ

**﴾11﴿ അവന് [മനുഷ്യന്] അവന്റെ മുമ്പിലൂടെയും, പിമ്പിലൂടെയും (ഒന്നിന് ശേഷം ഒന്നായി) തുടർന്നു വരുന്നചില കൂട്ടങ്ങളുണ്ട്. അല്ലാഹുവിന്റെ കല്പനയാൽ അവർ അവനെ കാത്തുകൊണ്ടിരിക്കുന്നു.**

إِنَّ ٱللَّهَ لَا يُغَيِّرُ مَا بِقَوۡمٍ حَتَّىٰ يُغَيِّرُواْ مَا بِأَنفُسِهِمۡۗ وَإِذَآ أَرَادَ ٱللَّهُ بِقَوۡمٖ سُوٓءٗا فَلَا مَرَدَّ لَهُۥۚ وَمَا لَهُم مِّن دُونِهِۦ مِن وَالٍ ﴿١١﴾

**നിശ്ചയമായും, ഒരു ജനതയും അവരുടെ സ്വന്തങ്ങളിലുള്ളതിനെ [സ്വന്തം സ്ഥിതിഗതികളെ] മാറ്റംവരുത്തുന്നത് വരേക്കും അവരി(ൽ നിലവി)ലുള്ളതിനെ അല്ലാഹു മാറ്റം വരുത്തുകയില്ല. ഒരു ജനതയെപ്പറ്റി വല്ല തിന്മയും അല്ലാഹു ഉദ്ദേശിച്ചാൽ, അതിന് യാതൊരു തടവുമില്ല; അവന് പുറമെ ഒരു രക്ഷാധികാരിയും അവർക്കില്ലതാനും.**

---

﴾11﴿ لَهُ അവനുണ്ട് مُعَقِّبَاتٌ തുടർച്ചയായി (ഒന്നിനുപിന്നാലെ ഒന്നായി) വരുന്നവ مِنۢ بَيۡنِ يَدَيۡهِ അവന്റെ മുമ്പിലൂടെ وَمِنۡ خَلۡفِهِ അവന്റെ പിന്നിലൂടെയും يَحۡفَظُونَهُ അവർ അവനെ കാക്കുന്നു, സൂക്ഷിക്കുന്നു. مِنۡ أَمۡرِ കൽപനയാൽ, കൽപന നിമിത്തം اللَّهِ അല്ലാഹുവിന്റെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يُغَيِّرُ മാറ്റം (വ്യത്യാസം) വരുത്തുകയില്ല مَا بِقَوۡمٍ ഒരു ജനതയി (ജനങ്ങളി)ലുള്ളതിനെ حَتَّىٰ يُغَيِّرُوا അവർ മാറ്റം (വ്യത്യാസം) വരുത്തുന്നതുവരേക്കും مَا بِأَنفُسِهِمۡ അവരുടെ സ്വന്തങ്ങളിലുള്ളതിനെ وَإِذَا أَرَادَ ഉദ്ദേശിച്ചാൽ اللَّهُ അല്ലാഹു بِقَوۡمٍ ഒരു ജനതയെപ്പറ്റി, വല്ല ജനങ്ങളിലും, ജനതയെക്കൊണ്ടും

سُوٓءًا വല്ല തിൻമയും, ഒരു തിൻമ فَلَا مَرَدَّ എന്നാൽ തടവില്ല, തടുക്കൽ ഇല്ല لَهُۥ അതിന് وَمَا لَهُم അവർക്കില്ലതാനും مِّن دُونِهِۦ അവന് പുറമെ, അവനെക്കൂടാതെ مِن وَالٍ ഒരു രക്ഷാധികാരിയും.

---

مُعَقِّبَات (മുഅക്കിബാത്ത്) എന്ന വാക്കിന് 'ആദ്യത്തെ സംഘത്തിന് പിന്നാലെ മറ്റേ സംഘം തുടർന്നുവരുന്ന കാവൽക്കാരായ മലക്കുകൾ (ملائكة حفظة تعقب الاولى منها الاخرى) എന്നാണ് ഇമാം ബുഖാരീ (റ) അർഥം ഉദ്ധരിച്ചിരിക്കുന്നത്. ക്വുർആൻ വ്യാഖ്യാതാക്കളിൽ ഭൂരിഭാഗവും സ്വീകരിക്കുന്നതും, കൂടുതൽ സ്വീകാര്യമായതുമായ അർഥവും അത്തന്നെ. നബിﷺ ഒരു ഹദീഥിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'ഒരു കൂട്ടം മലക്കുകൾ രാത്രിയും, ഒരു കൂട്ടം മലക്കുകൾ പകലുമായി നിങ്ങളിൽ തുടർന്നുവന്നുകൊണ്ടിരിക്കും. സ്വുബ്ഹ് നമസ്കാരത്തിലും, അസ്ർ നമസ്കാരത്തിലും അവർ ഒരുമിച്ചുചേരും. രാത്രി കഴിച്ചുകൂട്ടിയവർ കയറിച്ചെല്ലുമ്പോൾ അല്ലാഹു-അവന് നിങ്ങളെപ്പറ്റി കൂടുതൽ അറിയാവുന്നതോടുകൂടി തന്നെ അവരോട് ചോദിക്കും: 'എന്റെ അടിയാൻമാരെ നിങ്ങൾ വിട്ടുപോന്നത് എങ്ങിനെയാണ്? അവർ പറയും: ഞങ്ങൾ അവരുടെ അടുക്കൽ ചെന്നത് അവർ നമസ്കരിച്ചുകൊണ്ടിരിക്കുമ്പോഴാണ്; ഞങ്ങൾ അവരെ വിട്ടുപോന്നതും അവർ നമസ്കരിച്ചുകൊണ്ടിരിക്കുമ്പോഴാണ്.' (ബു.മു.)

ഓരോ തരത്തിലായി എല്ലായ്പ്പോഴും മലക്കുകൾ മനുഷ്യനോട് ബന്ധപ്പെട്ടു വരുന്നുണ്ടെന്ന് പല ഹദീഥുകളിൽ നിന്നും അറിയപ്പെട്ടതും, ചില ക്വുർആൻ വചനങ്ങളിൽനിന്ന് മനസ്സിലാക്കാവുന്നതുമാകുന്നു. അത്രയുമല്ല, ഈ ഭൗമികമായ കാര്യങ്ങളിൽ തന്നെയും മലക്കുകൾ പലതരത്തിൽ ബന്ധപ്പെട്ടുകൊണ്ടിരിക്കുന്നുണ്ടെന്ന യാഥാർഥ്യം-അഭൗമിക ദൃഷ്ടികൾക്കോ മനുഷ്യശാസ്ത്രങ്ങൾക്കോ അജ്ഞാതമാണെങ്കിലും ക്വുർആനും ഹദീഥും മുഖേന സ്ഥാപിതമായിട്ടുള്ളതാണ്. അല്ലാഹുവിലും അദൃശ്യകാര്യങ്ങളിലും വിശ്വാസമുള്ളവർക്കൊന്നും അത് നിഷേധിക്കേണ്ടുന്ന ഗതികേടും വരുകയില്ല. مُعَقِّبَات കൊണ്ട് വിവക്ഷ കേവലം ചില 'പ്രകൃതി ശക്തികളാ' ണെന്നും മറ്റും വരുത്തിത്തീർക്കുവാൻ ചിലർ സാഹസപ്പെട്ടു കാണുന്നു. മേൽകണ്ട യാഥാർഥ്യങ്ങളുടെ നേരെയുള്ള അവഗണനയിൽ നിന്ന് ഉൽഭവിച്ചതാണ് ആ വ്യാഖ്യാനം. يَحْفَظُونَهُۥ مِنْ أَمْرِ ٱللَّهِ (അല്ലാഹുവിന്റെ കൽപന നിമിത്തം അവർ അവനെ കാക്കുന്നു) എന്ന് അതിനെ വിശേഷിപ്പിച്ചതിൽ നിന്നുതന്നെ ആ 'ശക്തികൾ' കേവലം ബുദ്ധിജീവികളായിരിക്കുമെന്ന് വ്യക്തമാകുന്നുതാനും. മനുഷ്യന്റെ കർമങ്ങളെല്ലാം രേഖപ്പെടുത്തിക്കൊണ്ടിരിക്കുന്ന രണ്ടു മലക്കുകൾ അവന്റെ വലത്തും ഇടത്തുമായി സദാ നിലവിലുണ്ടെന്ന് 50:18;82:10,11 എന്നീ വചനങ്ങളിൽ അല്ലാഹു അറിയിച്ചുതന്നിട്ടുള്ളതാണ്. അതുപോലെ അവന്റെ മുമ്പിലും പിമ്പിലുമായി അവനെ തിൻമകളിൽ നിന്നും ഉപദ്രവങ്ങളിൽ നിന്നും കാക്കുന്ന വേറൊരു വിഭാഗം മലക്കുകൾ ഊഴം വെച്ചു മാറി മാറി വന്നുകൊണ്ടിരിക്കുന്നുണ്ടെന്നത്രെ ഈ വചനം മുഖേന അറിയിക്കുന്നത്.

يَحْفَظُونَهُۥ مِنْ أَمْرِ ٱللَّهِ (അല്ലാഹുവിന്റെ കൽപന നിമിത്തം അവർ അവനെ കാക്കുന്നു) എന്ന വാക്യത്തെ സംബന്ധിച്ച് ഇബ്നു അബ്ബാസ് (റ)ൽ നിന്ന് ഇങ്ങനെ നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. 'അവർ അവനെ മുമ്പിലൂടെയും പിമ്പിലൂടെയും കാക്കുന്നു. എന്നാൽ, അല്ലാഹുവിന്റെ വിധി നിശ്ചയം വരുമ്പോൾ അവർ അവനിൽ നിന്ന് ഒഴിഞ്ഞുപോകും.' മുജാഹിദ് (റ) പറഞ്ഞതായി ഇങ്ങിനെ നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'ഒരു

അടിയാനും തന്നെ അവന്റെ ഉറക്കിലും, അവന്റെ ഉണർച്ചയിലും ജിന്ന്, മനുഷ്യൻ, പ്രാണികൾ എന്നിവയിൽനിന്ന് അവനെ കാക്കുവാൻ ഏല്പിക്കപ്പെട്ട ഒരു മലക്ക് ഇല്ലാത്തവനില്ല. അവയിൽപെട്ട വല്ലതും അവനെ ഉദ്ദേശിച്ചു വരുമ്പോൾ, അല്ലാഹു അനുവാദം നൽകിയതൊഴിച്ചു ബാക്കി എല്ലാറ്റിനോടും ആ മലക്ക്, 'പിന്നോക്കം പോവുക' എന്ന് പറയാതിരിക്കുകയില്ല. അലി (റ) പറഞ്ഞതായി ഇങ്ങനെയും രിവായത്തു വന്നിരിക്കുന്നു: 'ഒരു അടിയാന്റെ കൂടെയുംതന്നെ, അവന്റെ മേൽ വല്ല മതിലും വീഴുകയോ, അവൻ കിണറ്റിൽ വീഴുകയോ, അവനെ ദുഷ്ടമൃഗം പിടിക്കുകയോ, അവൻ മുങ്ങിപ്പോവുകയോ, കരിഞ്ഞുപോകുകയോ ചെയ്യുന്നതിൽ നിന്ന് കാത്തുകൊണ്ടിരിക്കുന്ന മലക്കുകൾ ഇല്ലാതെയില്ല. (അല്ലാഹുവിന്റെ) വിധി വരുമ്പോൾ അവന്റെയും വിധിയുടെയുമിടയിൽ അവർ ഒഴിവാക്കിക്കൊടുക്കും. അഥവാ അത് അല്ലാഹു വിധിച്ചപോലെ വരട്ടെ എന്നുവെച്ച് അവർ ഒഴിഞ്ഞുനിൽക്കുമെന്ന് സാരം. ആപത്തുകളിൽനിന്നും തിൻമകളിൽ നിന്നും മനുഷ്യനെ രക്ഷിക്കുവാൻ മലക്കുകൾ ഉണ്ടെങ്കിൽ പിന്നെ മനുഷ്യൻ എന്തുകൊണ്ട് ചിലപ്പോൾ ആപത്തുകൾക്ക് വിധേയനാകുന്നു? എന്ന് ചോദിക്കുന്നപക്ഷം അതിനുള്ള മറുപടി ഈ മഹാൻമാരുടെ പ്രസ്താവനകളിൽനിന്നും മനസ്സിലാക്കാമല്ലോ. വേണ്ടാ, തുടർന്നുകൊണ്ടുള്ള വാക്യങ്ങളിൽതന്നെയും ഇതിന് മറുപടി കാണാവുന്നതാണ്.

തുടർന്നുള്ള വാക്യങ്ങളിൽ മൂന്നുകാര്യങ്ങൾ അല്ലാഹു ഉണർത്തിയിരിക്കുന്നു:

(1) ഒരു ജനത അവരുടെ സ്ഥിതിഗതികളിൽ മാറ്റം വരുത്തുന്നത് വരെ അല്ലാഹു അവരുടെ സ്ഥിതിയിൽ മാറ്റം വരുത്തുകയില്ല. (إِنَّ ٱللَّهَ لَا يُغَيِّرُ مَا بِقَوْمٍ....) ഒരു ജനസമൂഹത്തിന്റെ അഭിവൃദ്ധിക്കോ, ഭദ്രതക്കോ, സമാധാനത്തിനോ തകരാറ് ബാധിക്കുന്നുവെങ്കിൽ അത് അവരുടെ തന്നെ ചെയ്തികളുടെ ഫലമായിരിക്കുമെന്ന് ഇതിൽനിന്ന് വ്യക്തമാകുന്നു. സമൂഹത്തിലെ ഓരോ വ്യക്തിക്കും ആ ചെയ്തികളിൽ പങ്കുണ്ടായിക്കൊള്ളണമെന്നില്ല. ചിലപ്പോൾ അവരിൽപെട്ട ഒരു വിഭാഗത്തിന്റെയോ ചില വ്യക്തികളുടെയോ ചെയ്തികളായിരിക്കും സമൂഹത്തിന് പൊതുവെ നാശകരമായി കലാശിക്കുന്നത്. അതാണ് മറ്റൊരു സ്ഥലത്ത് അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. وَٱتَّقُوا۟ فِتْنَةً لَّا تُصِيبَنَّ ٱلَّذِينَ ظَلَمُوا۟ مِنكُمْ خَآصَّةً (നിങ്ങളിൽ നിന്ന് അക്രമം പ്രവർത്തിച്ചവർക്ക് മാത്രമായി ബാധിക്കാത്ത കുഴപ്പത്തെ നിങ്ങൾ സൂക്ഷിക്കുവിൻ (8:25). അബൂബക്ർ സ്വിദ്ദീക് (റ) ഉദ്ധരിച്ച ഒരു നബിവചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു: 'അക്രമിയെ കണ്ടിട്ട് ജനങ്ങൾ അവന്റെ കൈക്ക് പിടിക്കുന്നില്ലെങ്കിൽ, അല്ലാഹു തന്റെ പക്കൽനിന്നുള്ള വല്ലശിക്ഷയും അവർക്ക് പൊതുവായി ബാധിപ്പിക്കുമാറാകുന്നതാണ്.' (ദാ; തി; ന) ഒരേ ഒരു നേതാവിന്റെയോ, ഭരണത്തലവന്റെയോ ഒരു കൊള്ളരുതായ്മമൂലം ഒരു സംഘടനക്കോ, ഒരു രാഷ്ട്രത്തിനോ വമ്പിച്ച നാശനഷ്ടങ്ങൾ സംഭവിക്കുന്നത് അപൂർവമല്ലല്ലോ.

2. ഏതെങ്കിലും ഒരു കൂട്ടർക്ക് വല്ല തിൻമയും ബാധിക്കണമെന്ന് അല്ലാഹു ഉദ്ദേശിച്ചാൽ പിന്നെ അതിന് യാതൊരു തടവും ഉണ്ടായിരിക്കയില്ല. (وَإِذَآ أَرَادَ ٱللَّهُ بِقَوْمٍ سُوٓءًا فَلَا مَرَدَّ لَهُ) രോഗം, ക്ഷാമം, പരാജയം, ഭയം, ദേഹനഷ്ടം, ധനനഷ്ടം തുടങ്ങിയ എല്ലാതരം തിൻമകളും ഇതിൽ ഉൾപ്പെടുന്നു. പക്ഷേ, പ്രത്യേകമായ (അവരിൽനിന്നുള്ള) കാരണമോ, യുക്തമായ ലക്ഷ്യമോ കൂടാതെ അങ്ങിനെ അല്ലാഹു ഉദ്ദേശിക്കുകയില്ലെന്ന് തീർച്ചതന്നെ. അല്ലാഹു അങ്ങിനെ ഉദ്ദേശിച്ചു കഴിഞ്ഞാൽ പിന്നെ, ആരാലും ഒരു കാരണത്താലും അത് തടയുവാൻ ആർക്കും സാധ്യമല്ലെന്ന് താൽപര്യം.

3. മനുഷ്യരുടെ കൈകാര്യങ്ങൾ നടത്തുന്ന യഥാർഥ രക്ഷാധികാരി അല്ലാഹുവല്ലാതെ

മറ്റാരുമല്ല. (وَمَا لَهُم مِّن دُونِهِۦ مِن وَالٍ)(ദൈവങ്ങൾക്കോ,ദിവ്യൻമാർക്കോ, പുണ്യാത്മാക്കൾക്കോ, പിശാചുക്കൾക്കോ, ജിന്നുകൾക്കോ, മലക്കുകൾക്കോ ഒന്നുംതന്നെ അതിൽ പങ്കില്ല. മനുഷ്യർക്ക് വല്ല ഗുണമോ ദോഷമോ ചെയ്‌വാനും നൻമയോ തിൻമയോ നൽകുവാനമുള്ള യഥാർഥ കഴിവ് അല്ലാഹുവിന് മാത്രമേയുള്ളൂ.

هُوَ ٱلَّذِى يُرِيكُمُ ٱلْبَرْقَ خَوْفًا وَطَمَعًا وَيُنشِئُ ٱلسَّحَابَ ٱلثِّقَالَ ﴿١٢﴾

**《12》 അവനത്രെ, (നിങ്ങൾ) ഭയപ്പെടുവാനും മോഹിക്കുവാനുമായി നിങ്ങൾക്ക് മിന്നൽ കാണിച്ചുതരുന്നവൻ. ഘനവത്തായ മേഘങ്ങളെ അവൻ ഉണ്ടാക്കുകയും ചെയ്യുന്നു.**

وَيُسَبِّحُ ٱلرَّعْدُ بِحَمْدِهِۦ وَٱلْمَلَٰٓئِكَةُ مِنْ خِيفَتِهِۦ وَيُرْسِلُ ٱلصَّوَٰعِقَ فَيُصِيبُ بِهَا مَن يَشَآءُ وَهُمْ يُجَٰدِلُونَ فِى ٱللَّهِ وَهُوَ شَدِيدُ ٱلْمِحَالِ ﴿١٣﴾

**《13》 അവനെ സ്തുതിച്ചുകൊണ്ട് ഇടി 'തസ്ബീഹ്' [പ്രകീർത്തനം] നടത്തുകയും ചെയ്യുന്നു;**

**അവനെക്കുറിച്ചുള്ള ഭയം നിമിത്തം മലക്കുകളും ('തസ്ബീഹ്' നടത്തുന്നു). ഇടിത്തീകളെയും അവൻ അയക്കുന്നു; എന്നിട്ട് അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ അവയെ ബാധിപ്പിക്കുന്നു. അവർ [അവിശ്വാസികൾ] അല്ലാഹുവിന്റെ കാര്യത്തിൽ തർക്കം നടത്തിക്കൊണ്ടിരിക്കുകയാണ്; അവനാകട്ടെ, ശക്തിമത്തായ തന്ത്രശാലിയുമാകുന്നു. [അവനിൽ നിന്ന് രക്ഷപ്പെടുക അവർക്ക് സാധ്യമല്ല]**

---

《12》 هُوَ الَّذِي അവൻ യാതൊരുവനാണ് يُرِيكُمُ നിങ്ങൾക്ക് കാണിച്ചു തരുന്നു الْبَرْقَ മിന്നൽ, മിന്ന് خَوْفًا ഭയമായിട്ട്, ഭയത്തിനായി وَطَمَعًا മോഹമായിട്ട്, മോഹത്തിനും وَيُنْشِئُ അവൻ ഉണ്ടാക്കുകയും ചെയ്യുന്നു. السَّحَابَ മേഘം, മേഘങ്ങൾ الثِّقَالَ ഘനപ്പെട്ടവയായ. 《13》 وَيُسَبِّحُ തസ്ബീഹ് (പ്രകീർത്തനം-വാഴ്ത്തൽ) നടത്തുകയും ചെയ്യുന്നു. الرَّعْدُ ഇടി, ഇടിമുഴക്കം بِحَمْدِهِ അവന്റെ സ്തുതിയോടെ, അവനെ സ്തുതിച്ചുകൊണ്ട് وَالْمَلَائِكَةُ മലക്കുകളും مِنْ خِيفَتِهِ അവന്റെ ഭയത്താൽ, പേടി നിമിത്തം وَيُرْسِلُ അവൻ അയക്കുകയും ചെയ്യുന്നു الصَّوَاعِقَ ഇടിത്തീ (ഇടിവാൾ) കളെ فَيُصِيبُ بِهَا എന്നിട്ട് അവയെ അവൻ ബാധിപ്പിക്കുന്നു. مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَهُمْ അവർ, അവരോ يُجَادِلُونَ തർക്കം നടത്തുന്നു فِي اللَّهِ അല്ലാഹു (വിന്റെ കാര്യത്തി)ൽ وَهُوَ അവനാകട്ടെ شَدِيدُ കഠിനമായ (ശക്തിമത്തായ)വനാണ് الْمِحَالِ തന്ത്രം, ഊക്ക്, ശക്തി, ഉഗ്രത, ക്രോധം.

അല്ലാഹുവിന്റെ ശക്തിമാഹാത്മ്യങ്ങളെപ്പറ്റി ചിന്തിക്കുവാൻ പോരുന്നതും, നിത്യാനുഭവങ്ങളിൽപെട്ടതുമായ ചില കാര്യങ്ങളെ ഓർമിപ്പിക്കുകയാണ്. മിന്നൽ ഉണ്ടാകുമ്പോൾ പെട്ടെന്നുണ്ടാകുന്ന അതിന്റെ ശക്തമായ തിളക്കം മൂലം മനുഷ്യർ ഭയന്നു ഞെട്ടിപ്പോകുന്നു. അതിനെ തുടർന്നുണ്ടാകാവുന്ന മഴയെയും അതിന്റെ ഉപയോഗത്തെയും ഓർത്തു മോഹവും ആശയും തോന്നുകയും ചെയ്യും. അതാണ് خَوْفًا وَطَمَعًا (ഭയത്തിനും മോഹത്തിനുമായി) എന്ന് പറഞ്ഞിരിക്കുന്നത്. 'ഥിഖാൽ' (الثِّقَالَ) എന്ന് മേഘങ്ങളെ വിശേഷിപ്പിച്ചത് അവയിൽ നിന്ന് വർഷിക്കുന്ന മഴവെള്ളത്തിന്റെ ഭാരത്തെ സൂചിപ്പിക്കുന്നു. കാറ്റ്മൂലം മേഘങ്ങൾ തമ്മിൽ സന്ധിക്കുമ്പോൾ അതിൽനിന്നുണ്ടാകുന്ന ഒരു തരം വൈദ്യുത പ്രവാഹം നിമിത്തം മിന്നൽ പ്രകാശവും, ഇടിനാദവും ഉണ്ടായിത്തീരുന്നുവെന്ന് പറയപ്പെടുന്നു. രണ്ടും ഒരേ സമയത്തുണ്ടാകുന്നുവെങ്കിലും പ്രകാശത്തിന്റെ സഞ്ചാരം വേഗത്തിലും (*) ശബ്ദത്തിന്റെ സഞ്ചാരം അതിനെ അപേക്ഷിച്ചു സാവധാനത്തിലുമാകകൊണ്ട് ആദ്യം നമുക്കനുഭവപ്പെടുന്നത് മിന്നലായിരിക്കും. അതുകൊണ്ടായിരിക്കാം ആദ്യം അല്ലാഹു മിന്നലിനെപ്പറ്റി പ്രസ്താവിച്ചതും. الله اعلم

മലക്കുകൾ അല്ലാഹുവിനെ ഭയന്ന് 'തസ്ബീഹ്' നടത്തുമെന്ന് പറഞ്ഞതിന്റെ താൽപര്യം വ്യക്തംതന്നെ. എന്നാൽ, ഒരു ശബ്ദം മാത്രമാകുന്ന ഇടി അല്ലാഹുവിനെ സ്തുതിക്കുകയും അവന് തസ്ബീഹ് നടത്തുകയും ചെയ്യുന്നുവെന്ന് പറഞ്ഞതിന്റെ വിവക്ഷ എന്തായിരിക്കും? അല്ലാഹു പറയുന്നു: تُسَبِّحُ لَهُ السَّمَاوَاتُ السَّبْعُ......لَا تَفْقَهُونَ تَسْبِيحَهُمْ (സാരം: ഏഴ് ആകാശങ്ങളും ഭൂമിയും അവയിലുള്ളവരും അവന് തസ്ബീഹ് നടത്തുന്നു. ഒരു വസ്തുവും തന്നെ അവനെ സ്തുതിച്ചു കൊണ്ട് തസ്ബീഹ് നടത്താത്തതായിട്ടില്ല. എങ്കിലും അവരുടെ തസ്ബീഹ് നിങ്ങൾ ഗ്രഹിക്കുകയില്ല. (17:44) ഈ ആശയം അടുത്ത 15-ാം വചനത്തിലും കാണാവുന്നതാണ്. അത്കൊണ്ട് ഇടിയുടെ സ്തുതികീർത്തനങ്ങളെക്കൊണ്ടുള്ള സാക്ഷാൽ വിവക്ഷ എന്താണെന്ന് നമുക്ക് ഗ്രഹിക്കുവാൻ കഴിയാത്തതാണെന്നും, അതിനോട് യോജിക്കുന്ന ഒരർഥത്തിലുള്ള സ്തുതിയും, കീർത്തനവുമായിരിക്കും അതെന്നും വെച്ച് സമാധാനിക്കുവാനേ നിവൃത്തിയുള്ളൂ. ഓരോ വസ്തുവും ഓരോന്നിലുണ്ടാകുന്ന മാറ്റങ്ങളും അല്ലാഹുവിന്റെ മഹിതമഹത്വങ്ങളിലേക്ക് വിരൽ ചൂണ്ടുന്നവയാണെന്നുള്ള കാര്യം സ്പഷ്ടമാണ്താനും. ഇടിയും ഇതിൽനിന്ന് ഒഴിവല്ല. ഇടിത്തീയിന്റെ (ഇടിവാളിന്റെ) ഭയങ്കരതയും അതുമൂലം ഉണ്ടാകാറുള്ള അത്യാഹിതങ്ങളും എല്ലാവർക്കും അറിയാവുന്നതാണ്. പെട്ടെന്നുള്ള ജീവനാശം മാത്രമല്ല, വമ്പിച്ച കെട്ടിടങ്ങൾ, അണക്കെട്ടുകൾ, പാറക്കൂട്ടങ്ങൾ മുതലായവ പോലും മിടിയിടകൊണ്ട് പൊട്ടിപ്പൊളിഞ്ഞു തരിപ്പണമായിത്തീരുന്നു. എന്നാൽ, ഇടിത്തീകൾ ഉണ്ടാകുമ്പോഴൊക്കെ ആപത്ത് സംഭവിക്കുന്നില്ല. അല്ലാഹു ഉദ്ദേശിക്കുമ്പോഴും, അവൻ ഉദ്ദേശിക്കുന്നവർക്കും മാത്രമേ ആപത്തു നേരിടുന്നുള്ളൂ. അതാണ് فَيُصِيبُ بِهَا مَن يَشَاءُ (എന്നിട്ട് അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ അവയെ ബാധിപ്പിക്കുന്നു) എന്ന് പറഞ്ഞത്.

ഇടി, മിന്നൽ, മേഘം, മഴ, ഇടിവാൾ എന്നിവക്കെല്ലാം ശാസ്ത്രത്തിന്റെ ഭാഷയിൽ അതിനു കാരണങ്ങൾ പലതും പറയുവാനുണ്ടെങ്കിലും ആ കാരണങ്ങൾ വ്യവസ്ഥപ്പെടുത്തിയതും, ആ കാരണങ്ങൾ ഒത്തുകൂടുമ്പോൾ അവയെ സൃഷ്ടിരംഗത്ത് വരുത്തു

***(*) പ്രകാശം സെക്കന്റിൽ 1,86,000 നാഴിക വേഗതയിലും ശബ്ദം ഒരു മിനുട്ടിൽ 11,000 നാഴിക വേഗതയിലുമാണ് സഞ്ചരിക്കുന്നത്.***

ന്നതും അല്ലാഹുവല്ലാതെ മറ്റാരുമല്ല. അല്ലാഹു നിശ്ചയിച്ചുവെച്ചതും, നിലവില്‍ കണ്ടു വരുന്നതുമായ ചില നടപടിക്രമങ്ങളെ അടിസ്ഥാനമാക്കി ഇന്നിന്ന കാരണങ്ങള്‍ ഉണ്ടാകുമ്പോള്‍ ഇന്നിന്ന കാര്യങ്ങള്‍ സംഭവിക്കുന്നുവെന്നോ, ഇന്നിന്ന കാര്യങ്ങള്‍ക്ക് ഇന്നിന്നവയാണ് കാരണങ്ങളെന്നോ പറയുകയല്ലാതെ, പുതിയ കാര്യകാരണ ബന്ധങ്ങള്‍ ഏര്‍പ്പെടുത്തുവാന്‍ മനുഷ്യര്‍ക്കോ മനുഷ്യശാസ്ത്രങ്ങള്‍ക്കോ സാധ്യമല്ലതന്നെ. എല്ലാം അവന്റെ വ്യവസ്ഥയും പരിപാടിയും അനുസരിച്ചു നടക്കുന്നു. എല്ലാം അവന്റെ സൃഷ്ടിയും. ഇത്തരം കാര്യങ്ങളെപ്പറ്റി ചിന്തിച്ചു സത്യം മനസ്സിലാക്കുവാന്‍ ശ്രമിക്കാതെ, അല്ലാഹുവിന്റെ ഏകത്വത്തിലും, അധികാരാവകാശങ്ങളിലും തര്‍ക്കം നടത്തിക്കൊണ്ടിരിക്കുകയാണ് അവിശ്വാസികള്‍. തല്‍ക്കാലം അവരെ അവരുടെ പാട്ടിന് വിട്ടിട്ടുണ്ടെങ്കിലും അവരുടെമേല്‍ അതിശക്തമായ നടപടി അല്ലാഹു എടുത്തേക്കുക തന്നെ ചെയ്യുമെന്നാണ് അവസാനത്തെ വാക്യത്തിന്റെ താല്‍പര്യം.

ഇടിയും, ഇടിവാളും ഉണ്ടാകുമ്പോള്‍ നബിﷺ ഇപ്രകാരം പറയാറുണ്ടായിരുന്നതായി ഇബ്നു ഉമര്‍ (റ) പ്രസ്താവിച്ചിരിക്കുന്നു: (*) 'അല്ലാഹുവേ, നിന്റെ കോപംകൊണ്ട് ഞങ്ങളെ നീ കൊലപ്പെടുത്തരുതേ! നിന്റെ ശിക്ഷകൊണ്ട് ഞങ്ങളെ നീ നശിപ്പിക്കുകയും ചെയ്യരുതേ! അതിന് മുമ്പ് നീ ഞങ്ങളെ സൗഖ്യത്തിലാക്കുകയും ചെയ്യേണമേ!' (അ; തി; ന.മുതലായവരും,ബുഖാരി-കിതാബുല്‍ അദബിലും) (2) ഇടി കേള്‍ക്കുമ്പോള്‍ നബിﷺ ഇപ്രകാരം പറഞ്ഞിരുന്നുവെന്നു അബൂഹുറയ്റ (റ)യും പ്രസ്താവിച്ചിരിക്കുന്നു: (**) 'യാതൊരുവനെ സ്തുതിച്ചുകൊണ്ടു ഇടി തസ്ബീഹ് നടത്തുന്നുവോ അവന്‍ മഹാ പരിശുദ്ധന്‍ – അവനെ ഞാന്‍ വാഴ്ത്തുന്നു.' (ഇബ്നുജരീര്‍)

لَهُۥ دَعْوَةُ ٱلْحَقِّ ۖ وَٱلَّذِينَ يَدْعُونَ مِن دُونِهِۦ لَا يَسْتَجِيبُونَ لَهُم بِشَىْءٍ إِلَّا كَبَٰسِطِ كَفَّيْهِ إِلَى ٱلْمَآءِ لِيَبْلُغَ فَاهُ وَمَا هُوَ بِبَٰلِغِهِۦ ۚ

**《14》 യഥാര്‍ഥ (വിളിച്ചു) പ്രാര്‍ഥന അവനോടാണ്. [അവനോട് മാത്രമേ പാടുള്ളൂ] അവന് പുറമെ അവര്‍ (വിളിച്ചു) പ്രാര്‍ഥിക്കുന്നവരാകട്ടെ, അവര്‍ അവര്‍ക്ക് യാതൊന്നും തന്നെ (ഉത്തരം നല്‍കുന്നതല്ല; തന്റെ വായില്‍ എത്തുവാന്‍ വേണ്ടി വെള്ളത്തിലേക്ക് തന്റെ രണ്ടു കൈകള്‍ (നീട്ടിക്കാ)ട്ടുകയും അത് അതില്‍ [വെള്ളം വായില്‍] എത്താതിരിക്കുകയും ചെയ്യുന്നവനെപ്പോലെയല്ലാതെ.**

وَمَا دُعَآءُ ٱلْكَٰفِرِينَ إِلَّا فِى ضَلَٰلٍ ﴿١٤﴾

**അവിശ്വാസികളുടെ (വിളിച്ചു) പ്രാര്‍ഥന, വഴികേടില്‍ (അഥവാ വൃഥാ) അല്ലാതെ (മറ്റൊന്നും) അല്ല.**

---

(*)اَللَّهُمَّ لاَ تَقْتُلْنَا بِغَضَبِك وَلاَ تُهلِكْنَا بِعَذَابِك وَعَافِنَا قَبْلَ ذَلِكَ

(**)سُبْحَانَ مَنْ يُسبِّحُ الرَّعْدُ بِحَمْدِهِ

﴾14﴿ لَهُ അവന്നാണ്, അവനോടാണ് دَعْوَةُ വിളി, പ്രാർഥന الْحَقِّ യഥാർഥ, ന്യായ മായ وَالَّذِينَ يَدْعُونَ വിളിക്കുന്നവർ, പ്രാർഥിക്കുന്നവർ مِنْ دُونِهِ അവന് പുറമെ, അവനെ കൂടാതെ لَا يَسْتَجِيبُونَ അവർ ഉത്തരം നൽകുകയില്ല لَهُمْ അവർക്ക് بِشَيْءٍ യാതൊന്നും, ഒരു കാര്യത്തിനും إِلَّا كَبَاسِطِ നീട്ടുന്ന (വിരുത്തുന്ന) വനെപ്പോലെയല്ലാതെ كَفَّيْهِ തന്റെ കൈപത്തികളെ إِلَى الْمَاءِ വെള്ളത്തിലേക്ക് لِيَبْلُغَ അത് എത്തുവാൻ വേണ്ടി فَاهُ തന്റെ വായിൽ وَمَا هُوَ അതല്ലതാനും بِبَالِغِهِ അതിലെത്തുന്നത് وَمَا دُعَاءُ പ്രാർഥന (വിളി) അല്ല الْكَافِرِينَ അവിശ്വാസികളുടെ إِلَّا فِي ضَلَالٍ പിഴവിൽ (വൃഥാ) അല്ലാതെ

വിളിച്ചു പ്രാർഥിക്കപ്പെടുവാൻ അവകാശപ്പെട്ടവൻ അല്ലാഹു മാത്രമാകുന്നു. അവനെയല്ലാതെ വിളിച്ചു പ്രാർഥിച്ചിട്ട് കാര്യവുമില്ല. അല്ലാഹു അല്ലാത്തവരെ വിളിച്ചു പ്രാർഥിക്കുന്നത്, ഒരാൾ കിണറ്റിന്നരികെ ചെന്ന് ദാഹനിവൃത്തിക്കായി അതിലേക്ക് രണ്ട് കൈയും നീട്ടുന്നതിന് തുല്യമാകുന്നു. വെള്ളം അവിടെയുണ്ട്. അതവന്ന് ആവശ്യവുമുണ്ട്. പക്ഷേ, കൈനീട്ടിയത് കൊണ്ട് വെള്ളം വായിലെത്തുകയില്ലല്ലോ. തൊട്ടികെട്ടി മുക്കിയെടുക്കുകയാണ് വെള്ളം കിട്ടുവാനുള്ള മാർഗം. അത് പോലെ, ഉദ്ദിഷ്ടകാര്യം സാധിക്കുവാൻ അതിന്റെ നേർക്കുനേരെയുള്ള മാർഗം തന്നെ സ്വീകരിക്കണം. അല്ലാഹു അല്ലാത്തവരെ വിളിച്ചപേക്ഷിച്ചത് കൊണ്ട് ഉദ്ദിഷ്ടകാര്യം സാധിക്കുവാൻ പോകുന്നില്ല. അത് അവിശ്വാസികളുടെ പണിയാകുന്നു. വെറും ഒരു പാഴ്‌വേല മാത്രമാണത്.

وَلِلَّهِ يَسْجُدُ مَن فِي ٱلسَّمَٰوَٰتِ وَٱلْأَرْضِ طَوْعًا وَكَرْهًا وَظِلَٰلُهُم بِٱلْغُدُوِّ وَٱلْآصَالِ ۩ ﴿١٥﴾

سجود ۩

**﴾15﴿ ആകാശങ്ങളിലും ഭൂമിയിലുമുള്ളവർ സ്വമനസ്സാലെയും വെറുപ്പോടെയും അല്ലാഹുവിന് തന്നെ 'സുജൂദ്' ചെയ്യുന്നു; രാവിലെയും, വൈകുന്നേരങ്ങളിലും അവരുടെ നിഴലുകളും (സുജൂദ് ചെയ്യുന്നു)**

﴾15﴿ وَلِلَّهِ അല്ലാഹുവിന് (തന്നെ) يَسْجُدُ സുജൂദ് ചെയ്യുന്നു. مَنْ فِي السَّمَاوَاتِ ആകാശങ്ങളിലുള്ളവർ وَالأَرْضِ ഭൂമിയിലും طَوْعًا അനുസരണപൂർവ്വം (സ്വമനസ്സാലെ) وَكَرْهًا അതൃപ്തിയോടും, വെറുപ്പായിക്കൊണ്ടും, നിർബന്ധിതമായും وَظِلَالُهُمْ അവരുടെ നിഴലുകളും بِالْغُدُوِّ രാവിലെ وَالآصَالِ വൈകുന്നേരവും, വൈകുന്നേരങ്ങളിലും

ഓത്തിന്റെ സുജൂദ് ചെയ്യേണ്ടുന്ന ആയത്തുകളിൽ ഒന്നാണിത്. ആരാധനയായി ചെയ്യപ്പെടുന്ന സാഷ്ടാംഗ നമസ്കാരത്തെ ഉദ്ദേശിച്ചാണ് സാധാരണ നാം 'സുജൂദ് (سُجُود) എന്ന് പറയാറുള്ളതെങ്കിലും വിധേയത്വവും താഴ്മയും പ്രകടിപ്പിക്കുക എന്നാണതിന്റെ മൂലാർഥം. സുജൂദ് രണ്ടുതരത്തിലുണ്ട്. സ്വന്തം ഇച്ഛയനുസരിച്ചുള്ളതും (سُجُود بالاختيار) ഏതെങ്കിലും നിലക്കുള്ള വിധേയത്വം അനുസരിച്ചുള്ളതും (سجود بالتسخير) ഇച്ഛയനുസരിച്ചും സ്വ മനസ്സാലെയും ഉണ്ടാകുന്ന സുജൂദാണ് പുണ്യകർമവും പ്രതിഫലം നൽകപ്പെടുന്നതുമായിരിക്കുക فَاسْجُدُوا لِلَّهِ وَاعْبُدُوا (നിങ്ങൾ അല്ലാഹുവിന് സുജൂദ് ചെയ്യു

കയും ആരാധന ചെയ്യുകയും ചെയ്യുവിൻ (53:62) എന്നത് പോലെയുള്ള കൽപനകൾ ഈ അർഥത്തിലുള്ള സുജൂദിനെപ്പറ്റിയാകുന്നു. നിഴലുകൾ സുജൂദ് ചെയ്യുന്നുവെന്ന് ഈവചനത്തിലും, സൂഃ നഹ്ൽ 48 ലും കാണുന്നത് രണ്ടാമത്തെ അർഥത്തിൽ ഉൾപ്പെടുന്ന സുജൂദിനെപ്പറ്റിയുമാകുന്നു. ആകാശഭൂമികളിലുള്ള ജീവികളും മലക്കുകളും അല്ലാഹുവിന് സുജൂദ് ചെയ്യുന്നുവെന്ന് സൂഃ നഹ്ൽ 39 ൽ പറഞ്ഞിരിക്കുന്നതിൽ ഈ രണ്ടർഥത്തിലുള്ള സുജൂദുകളും ഉൾപ്പെടുന്നു. മറ്റൊരു വിധത്തിൽ പറയുന്നപക്ഷം, താഴ്മയും ഭക്തിയും അർപ്പിച്ചുകൊണ്ട് ആരാധനാ രൂപത്തിൽ ചെയ്യപ്പെടുന്ന സാഷ്ടാംഗ നമസ്കാരത്തിനും, ഏതെങ്കിലും നിർബന്ധത്തിനോ, അല്ലാഹു നിശ്ചയിച്ച പ്രകൃതി നിയമങ്ങൾക്കോ വഴങ്ങിക്കൊണ്ടുള്ള വിധേയത്വത്തിനും, 'സുജൂദ്' എന്ന് പറയപ്പെടും. (ഇമാം റാഗിബിന്റെ 'അൽമുഫ്റദാത്തും' മറ്റും നോക്കുക)

ആകാശഭൂമികളിലുള്ളവർ (مَنْ فِي السَّمَاوَاتِ وَالأَرْضِ) എന്ന് പറഞ്ഞതിൽ മലക്കുകൾ, മനുഷ്യർ, ജിന്നുകൾ എന്നീ ബുദ്ധിവർഗങ്ങളെല്ലാം ഉൾപ്പെടുന്നു. മലക്കുകൾ മുഴുവനും, മനുഷ്യരിലും ജിന്നുകളിലുമുള്ള സത്യവിശ്വാസികളും സ്വമനസ്സാലെയും ഇച്ഛയനുസരിച്ചും തന്നെ അല്ലാഹുവിന് ആരാധനയായി സുജൂദ് ചെയ്യുന്നു. കപടവിശ്വാസികളെ സംബന്ധിച്ചിടത്തോളം അവർ മുസ്‌ലിംകളായി അഭിനയിക്കുന്നവരാകകൊണ്ട് മനമില്ലാമനസ്സോടെയാണെങ്കിലും അവരും അല്ലാഹുവിന് സുജൂദ് ചെയ്യേണ്ടി വരുന്നു. അതുപോലെ, ചില അത്യാപൽഘട്ടങ്ങൾ നേരിടുമ്പോൾ, തങ്ങളുടെ ഇതര ദൈവങ്ങളെയെല്ലാം മറന്നു യഥാർഥ ദൈവമായ അല്ലാഹുവിനെമാത്രം വിളിച്ചുകൊണ്ട് അവന്ന് സുജൂദായി വീഴുവാൻ ബഹുദൈവ വിശ്വാസികളും ചിലപ്പോൾ നിർബന്ധിതരാകാറുണ്ട്. അല്ലാഹു നിശ്ചയിച്ച പ്രകൃതി വ്യവസ്ഥകൾക്ക് മുമ്പിൽ തലകുനിക്കുകയും അവക്ക് വഴങ്ങുകയും ചെയ്യുന്നതിൽ നിന്ന് ആരും ഒഴിവല്ലതാനും. ജീവികളും, നിർജീവികളുമടക്കം സലക വസ്തുക്കളും ഈ അർഥത്തിൽ അല്ലാഹുവിന് സുജൂദ് ചെയ്യുന്നവർ തന്നെ. നിഴലുകൾ പദാർഥങ്ങളല്ലെങ്കിലും അവപോലും അവക്ക് അല്ലാഹു നിശ്ചയിച്ചുവെച്ചിട്ടുള്ള പ്രകൃതി നിയമങ്ങൾക്ക് വിധേയമായിട്ടാണിരിക്കുന്നത്. ഉദാഹരണമായി രാവിലെയും വൈകുന്നേവും അവക്ക് ദൈർഘ്യം കൂടുന്നു. പിന്നീടവ ചുരുങ്ങുന്നു. ചില പ്രത്യേക അവസരങ്ങളിൽ അവ വലത്തോട്ട് തിരിയുന്നു. മറ്റു ചിലപ്പോൾ ഇടത്തോട്ടും തിരിയുന്നു. അതിലൊന്നും ഒരു മാറ്റവും വരുത്തുവാൻ ആർക്കും സാധ്യവുമല്ല. ഇതെല്ലാം അല്ലാഹുവിന്റെ മഹത്വത്തെയും പരിശുദ്ധതയെയും വെളിപ്പെടുത്തുന്ന ദൃഷ്ടാന്തങ്ങളാണല്ലോ. (സൂറഃ നഹ്ൽ: 48,49; ഹജ്ജ് : 18 എന്നീ വചനങ്ങളും അവയുടെ വ്യാഖ്യാനവുംകൂടി നോക്കുക)

قُلْ مَن رَّبُّ ٱلسَّمَـٰوَٰتِ وَٱلْأَرْضِ قُلِ ٱللَّهُ

**﴾16﴿ പറയുക: 'ആരാണ് ആകാശങ്ങളുടെയും ഭൂമിയുടെയും റബ്ബ്? പറയുക: 'അല്ലാഹുവാണ്.' [എന്നല്ലാതെ മറുപടി പറയുവാനില്ലല്ലോ]**

قُلْ أَفَٱتَّخَذْتُم مِّن دُونِهِۦٓ أَوْلِيَآءَ لَا يَمْلِكُونَ لِأَنفُسِهِمْ نَفْعًا وَلَا ضَرًّا

**പറയുക: 'എന്നിരിക്കെ, തങ്ങളുടെ സ്വന്തങ്ങൾക്ക് (തന്നെയും) ഒരു ഉപകാരമാകട്ടെ, ഉപദ്രവമാകട്ടെ ചെയ്‌വാൻ സ്വാധീനമില്ലാത്ത ചില രക്ഷാധികാരികളെ, അവനുപുറമെ നിങ്ങൾ ഉണ്ടാക്കിയിരിക്കുകയോ?**

قُلْ هَلْ يَسْتَوِى ٱلْأَعْمَىٰ وَٱلْبَصِيرُ أَمْ هَلْ تَسْتَوِى ٱلظُّلُمَٰتُ وَٱلنُّورُ ۗ أَمْ جَعَلُوا۟ لِلَّهِ شُرَكَآءَ خَلَقُوا۟ كَخَلْقِهِۦ فَتَشَٰبَهَ ٱلْخَلْقُ عَلَيْهِمْ ۚ قُلِ ٱللَّهُ خَٰلِقُ كُلِّ شَىْءٍ وَهُوَ ٱلْوَٰحِدُ ٱلْقَهَّٰرُ ﴿١٦﴾

**പറയുക: 'അന്ധനും, കാഴ്ചയുള്ളവനും സമമാകുമോ?! അല്ലാത്ത പക്ഷം, അന്ധകാരങ്ങളും പ്രകാശവും സമമാകുമോ!! അതല്ല, അല്ലാഹുവിന് ഇവർ പങ്കാളികളെ ഏർപ്പെടുത്തിയിരിക്കുന്നുവോ?!**

**(അതെ) അവൻ സൃഷ്ടിച്ചത് പോലെ അവർ സൃഷ്ടിച്ചിട്ട് ഇവർക്ക് സൃഷ്ടി(കൾ തമ്മിൽ) തിരിച്ചറിയാതായിരിക്കുന്നുവോ?!**

**പറയുക: 'അല്ലാഹുവത്രെ എല്ലാ വസ്തുവിന്റെയും സ്രഷ്ടാവ്. [വേറെ സ്രഷ്ടാവേ ഇല്ല]. അവനത്രെ, സർവ്വാധികാരിയായുള്ള ഏകനും.'**

---

﴾16﴿ قُلْ പറയുക مَنْ ആരാണ് رَبُّ റബ്ബ്, രക്ഷിതാവ്, നാഥൻ السَّمَاوَاتِ ആകാശങ്ങളുടെ وَالأَرْضِ ഭൂമിയുടെയും قُلِ പറയുക اللَّهُ അല്ലാഹുവാണ് قُلْ പറയുക أَفَاتَّخَذْتُمْ എന്നിരിക്കെ (അപ്പോൾ) നിങ്ങൾ ആക്കിയിരിക്കയാണോ مِنْ دُونِهِ അവന്പുറമെ أَوْلِيَاءَ ചില രക്ഷാധികാരികളെ കാര്യകർത്താക്കളെ لَا يَمْلِكُونَ സ്വാധീനമാക്കാത്ത, അവർ അധീനമാക്കുന്നില്ല لِأَنْفُسِهِمْ തങ്ങളുടെ സ്വന്തങ്ങൾക്ക്, തങ്ങൾക്ക് തന്നെ نَفْعًا ഒരു ഉപകാരത്തെ وَلَا ضَرًّا ഒരു ഉപദ്രവത്തെയും ഇല്ല قُلْ പറയുക هَلْ يَسْتَوِي സമമാകുമോ الأَعْمَى അന്ധൻ وَالْبَصِيرُ കാഴ്ചയുള്ളവനും أَمْ അതല്ല, അല്ലാത്തപക്ഷം, അതോ هَلْ تَسْتَوِي സമമാകുമോ الظُّلُمَاتُ അന്ധകാരങ്ങൾ, ഇരുട്ടുകൾ وَالنُّورُ പ്രകാശവും أَمْ جَعَلُوا അതല്ല അവർ ആക്കിയോ لِلَّهِ അല്ലാഹുവിന് شُرَكَاءَ ചില പങ്കുകാരെ خَلَقُوا അവർ സൃഷ്ടിച്ചിരിക്കുന്നു كَخَلْقِهِ അവന്റെ സൃഷ്ടിപോലെ فَتَشَابَهَ എന്നിട്ട് തിരിച്ചറിയാതായി, പരസ്പരം സാദൃശ്യമായി الْخَلْقُ സൃഷ്ടി عَلَيْهِمْ അവർക്ക് قُلِ പറയുക اللَّهُ അല്ലാഹു خَالِقُ സ്രഷ്ടാവാകുന്നു كُلِّ شَيْءٍ എല്ലാ വസ്തുവിന്റെയും وَهُوَ الْوَاحِدُ അവനത്രെ ഏകനും الْقَهَّارُ സർവ്വാധികാരിയായ

---

ബഹുദൈവ വിശ്വാസിയെ അന്ധനോടും, ബഹുദൈവവിശ്വാസത്തെ അന്ധകാരത്തോടും, സത്യവിശ്വാസിയെ കാഴ്ചയുള്ളവനോടും, സത്യവിശ്വാസത്തെ പ്രകാശത്തോടും ഉപമിച്ചിരിക്കുകയാണ്. ഈ വചനത്തിലെ ആശയം ഒരു വിശദീകരണവും കൂടാതെ സ്വയം വ്യക്തമാകുന്നു. അടുത്ത വചനത്തിൽ, യഥാർഥവും അയഥാർഥവും തമ്മിലുള്ള അന്തരം കാണിക്കുന്ന രണ്ടു ഉപമകൾ അല്ലാഹു വിവരിക്കുന്നു:

أَنزَلَ مِنَ ٱلسَّمَآءِ مَآءً فَسَالَتْ أَوْدِيَةُۢ بِقَدَرِهَا فَٱحْتَمَلَ ٱلسَّيْلُ زَبَدًا رَّابِيًاۚ

**《17》 അവൻ [അല്ലാഹു] ആകാശത്ത്നിന്ന് (മഴ) വെള്ളം ഇറക്കി; എന്നിട്ട് പല താഴ്‌വരകളും അവയുടെ തോതനുസരിച്ചു (വെള്ളം) ഒഴുകി; അപ്പോൾ (ആ) ഒഴുക്ക് പൊന്തിവരുന്ന ഒരു (തരം) നുരയെ വഹിച്ചു കൊണ്ടുവന്നു.**

وَمِمَّا يُوقِدُونَ عَلَيْهِ فِى ٱلنَّارِ ٱبْتِغَآءَ حِلْيَةٍ أَوْ مَتَٰعٍ زَبَدٌ مِّثْلُهُۥۚ

**വല്ല ആഭരണത്തെയോ ഉപകരണത്തെയോ (ഉണ്ടാക്കുവാൻ) ആഗ്രഹിച്ചു തീയിൽ (ഇട്ട്) അവർ ചുട്ടുപഴുപ്പിക്കാറുള്ള (ലോഹ) വസ്തുവിൽ നിന്നും അത്പോലെയുള്ള നുരയുണ്ടായിരിക്കും.**

كَذَٰلِكَ يَضْرِبُ ٱللَّهُ ٱلْحَقَّ وَٱلْبَٰطِلَۚ فَأَمَّا ٱلزَّبَدُ فَيَذْهَبُ جُفَآءًۖ وَأَمَّا مَا يَنفَعُ ٱلنَّاسَ فَيَمْكُثُ فِى ٱلْأَرْضِۚ كَذَٰلِكَ يَضْرِبُ ٱللَّهُ ٱلْأَمْثَالَ ﴿١٧﴾

**അപ്രകാരം, യഥാർഥത്തെയും, അയഥാർഥത്തെയും അല്ലാഹു (ഉപമിച്ചു) വിവരിക്കുന്നു. എന്നാലപ്പോൾ, ആ നുര- അത് പുറംതള്ളായി (നശിച്ചു) പോകുന്നു. എന്നാൽ, മനുഷ്യർക്ക് ഉപയോഗപ്പെടുന്ന വസ്തുവാകട്ടെ, അത് ഭൂമിയിൽ തങ്ങി നിൽക്കുകയും ചെയ്യുന്നു. അപ്രകാരം അല്ലാഹു ഉപമകളെ വിവരിക്കുന്നു.**

---

《17》 أَنزَلَ അവൻ ഇറക്കി مِنَ السَّمَاءِ ആകാശത്ത്നിന്ന് مَاءً വെള്ളം فَسَالَتْ എന്നിട്ട് ഒലിച്ചു, ഒഴുകി أَوْدِيَةٌ താഴ്‌വരകൾ بِقَدَرِهَا അവയുടെ തോത (കണക്ക)നുസരിച്ചു فَاحْتَمَلَ എന്നിട്ട് വഹിച്ചുവന്നു السَّيْلُ ഒഴുക്ക് (വെള്ളം) زَبَدًا ഒരു (തരം) നുരയെ, പത رَابِيًا പൊന്തിനിൽക്കുന്ന وَمِمَّا يُوقِدُونَ അവർ തീ കത്തിക്കുന്ന (കത്തിച്ചു പഴുപ്പിക്കുന്ന) വസ്തുവിൽ നിന്നും عَلَيْهِ അതിൻമേൽ فِي النَّارِ തീയിൽ ابْتِغَاءَ ആഗ്രഹിച്ചുകൊണ്ട് حِلْيَةٍ വല്ല ആഭരണത്തെയും أَوْ مَتَاعٍ അല്ലെങ്കിൽ ഉപകരണത്തെയും زَبَدٌ നുരയുണ്ടായിരിക്കും مِثْلُهُ അത്പോലുള്ള كَذَٰلِكَ അപ്രകാരം يَضْرِبُ ആക്കുന്നു, അടിക്കുന്നു (വിവരിക്കുന്നു) اللَّهُ അല്ലാഹു الْحَقَّ യഥാർഥത്തെ, ന്യായമായതിനെ وَالْبَاطِلَ അയഥാർഥത്തെ, അന്യായമായതിനെയും فَأَمَّا എന്നാലപ്പോൾ الزَّبَدُ നുര, പത فَيَذْهَبُ അതുപോകും, നശിക്കുന്നു جُفَاءً പുറംതള്ളായി وَأَمَّا مَا يَنفَعُ എന്നാൽ ഉപയോഗപ്പെടുന്നതാകട്ടെ النَّاسَ മനുഷ്യർക്ക് فَيَمْكُثُ അത് താമസിക്കുന്നു (തങ്ങുന്നു) فِي الْأَرْضِ ഭൂമിയിൽ كَذَٰلِكَ അപ്രകാരം يَضْرِبُ اللَّهُ അല്ലാഹു ആക്കുന്നു (വിവരിക്കുന്നു) الْأَمْثَالَ ഉപമകളെ, ഉദാഹരണങ്ങളെ

അല്ലാഹു തന്നെ പ്രസ്താവിച്ചത്പോലെ, യഥാർഥവും അയഥാർഥവും– അഥവാ സത്യവും മിഥ്യയും– തമ്മിലുള്ള വ്യത്യാസത്തിന് നല്ല ഉദാഹരണങ്ങളാണിത്. ഒന്ന് വെള്ളവുമായി ബന്ധപ്പെട്ടതും, മറ്റേത് തീയുമായി ബന്ധപ്പെട്ടതും. രണ്ടിലെയും സാദൃശ്യബിന്ദു ഒന്ന്തന്നെ. ഇത്പോലെ കപടവിശ്വാസികളെക്കുറിച്ചും തീയും വെള്ളവുമായി ബന്ധപ്പെടുത്തിക്കൊണ്ടുള്ള ചില ഉപമകൾ അൽബക്വറഃ 17–20ൽ മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. താഴെ കാണുന്നത്പോലെയുള്ള ചില ഹദീഥുകളിലും അപ്രകാരം കാണാം. ഈ ഉപമകളുടെ സാരം ഇങ്ങിനെ മനസ്സിലാക്കാം:

മഴ വർഷിക്കുന്നതോടെ മലഞ്ചെരിവുകളിൽ സ്ഥിതി ചെയ്യുന്ന താഴ്‌വരകളിലൂടെ അതതിന്റെ വലുപ്പവും കിടപ്പും അനുസരിച്ച് മലവെള്ളം കുത്തി ഒഴുകിവരുമല്ലോ. ധാരാളം നുരയും പതയും വഹിച്ചുകൊണ്ടായിരിക്കും അത് ഒഴുകിവരുന്നത്. അത് പോലെ തന്നെ, ആഭരണം മുതലായ ചില ഉപകരണങ്ങളെ ഉണ്ടാക്കുവാൻ വേണ്ടി സ്വർണം, വെള്ളി, ഇരുമ്പ് തുടങ്ങിയ ലോഹങ്ങൾ തീയിലിട്ടു പഴുപ്പിച്ചു ഉരുക്കിയെടുക്കുമ്പോൾ അതിന് മീതെയും ഒരു തരം പതയും നുരയും കാണാവുന്നതാണ്. ഈ രണ്ടുതരം നുരകളും ഉപകാരമില്ലാത്ത കീടങ്ങളാണെന്ന് മാത്രമല്ല, അവക്ക് നിലനില്പുമുണ്ടായിരിക്കയില്ല. വെള്ളത്തിലെ നുര താഴ്‌വരയുടെ ഓരങ്ങളിലൂടെയും മറ്റുമായി ചിന്നിച്ചിതറി പുറംതള്ളപ്പെട്ടുപോകുന്നു. തീച്ചൂളകളിലെ നുരയും അത്പോലെ പുറംതള്ളപ്പെട്ടുപോകുന്നു. അവയിൽ മനുഷ്യർക്ക് പ്രയോജനപ്പെടുന്ന ഭാഗമാകട്ടെ–അഥവാ ഒന്നാമത്തേതിൽ വെള്ളവും, രണ്ടാമത്തേതിൽ ലോഹ ദ്രാവകവും –ശേഷിക്കുകയും അവയെ ഉപയോഗപ്പെടുത്തുകയും ചെയ്യുന്നു. ഇത് പോലെ മിഥ്യയായുള്ളത് ആദ്യം ആകർഷകമായി വെളിപ്പെടുമെങ്കിലും താമസംവിനാ ഉപകാരമില്ലാതെ നശിച്ചുപോകും. സത്യമാകട്ടെ, സ്ഥിരവും ഭദ്രവുമായി അവശേഷിക്കുകയും അതിന്റെ പ്രയോജനം നിലനിൽക്കുകയും ചെയ്യുന്നു.

ഈ ഉപമയിൽ നിന്ന് മറ്റൊരു വസ്തുതകൂടി ഗ്രഹിക്കേണ്ടതായുണ്ട്. കീടവും, നുരയും, പുറംതള്ളപ്പെട്ടുപോയ ശേഷം ലഭിക്കുന്ന വെള്ളവും ലോഹവും കൊണ്ടുള്ള പ്രയോജനം, അവയെ പ്രയോജനപ്പെടുത്തുന്ന ആളുടെ സ്ഥിതിക്കനുസരിച്ച് കൂടിയും കുറഞ്ഞും വരുമല്ലോ. അത് പോലെ, അല്ലാഹുവിങ്കൽനിന്നും ലഭിക്കുന്ന സത്യ യാഥാർഥ്യങ്ങളിൽ എത്രകണ്ട് ശ്രദ്ധപതിക്കുകയും, അവ ഉപയോഗപ്പെടുത്തുകയും ചെയ്യുന്നുവോ അതനുസരിച്ചായിരിക്കും അവമൂലം ലഭിക്കുന്ന പ്രയോജനവും. അബൂമൂസൽ അശ്അരീ (റ) ഉദ്ധരിച്ച ഒരു ഹദീഥിൽ നബിﷺ ഉപമാരൂപത്തിൽ ഈ വാസ്തവം ഇപ്രകാരം ചൂണ്ടിക്കാട്ടിയിരിക്കുന്നു:–

നബിﷺ പറഞ്ഞു: 'അല്ലാഹു എന്നെ നിയോഗിച്ചയച്ച സൻമാർഗത്തിന്റെയും ജ്ഞാനത്തിന്റെയും ഉദാഹരണം, ഒരു മഴയുടെ മാതിരിയാകുന്നു. അത് വല്ല ഭൂമിയിലും ബാധിക്കുമ്പോൾ അതിൽ ഒരു വിഭാഗം ആ വെള്ളം സ്വീകരിച്ചു പുല്ലുകളും ധാരാളം സസ്യങ്ങളും മുളപ്പിക്കുന്നു. അതിൽ വരണ്ട പ്രദേശങ്ങളുമുണ്ടായിരിക്കും. അവ ആ വെള്ളം തടഞ്ഞുവെക്കും. എന്നിട്ട് അതുമൂലം അല്ലാഹു ജനങ്ങൾക്ക് പ്രയോജനം നൽകുന്നു. അങ്ങനെ, അവർ കുടിക്കുകയും, (കാലികളെ) മേയിക്കുകയും, കുടിപ്പിക്കുകയും കൃഷിയുണ്ടാക്കുകയും ചെയ്യുന്നു. വേറെ ഒരു വിഭാഗത്തിന്നും ആ മഴ ബാധിക്കും. അവ വെറും മരുപ്രദേശങ്ങളായിരിക്കും. അവ വെള്ളം തടഞ്ഞുവെക്കുകയോ, സസ്യങ്ങളെ മുളപ്പിക്കുകയോ ചെയ്കയില്ല. അല്ലാഹുവിന്റെ മതത്തിൽ വിജ്ഞാനം നേടുകയും, അല്ലാഹു എന്നെ നിയോഗിച്ചയച്ച കാര്യം അവൻ ഉപയോഗപ്പെടുത്തിക്കൊടുക്കുകയും, അങ്ങനെ അത് അറിയുകയും (മറ്റുള്ളവർക്ക്) പഠിപ്പിക്കുകയും ചെയ്തവരുടെയും, അതിലേക്ക്

തലപൊക്കി നോക്കാതെയും, എന്നെ അയക്കപ്പെട്ട സൻമാർഗം സ്വീകരിക്കാതെയും ഇരിക്കുന്നവരുടെ ഉപമയാകുന്നു അത്.' (ബു;മു.) അബൂഹുറയ്റ (റ) ഉദ്ധരിച്ച മറ്റൊരു നബിവചനത്തിന്റെ സാരം ഇങ്ങിനെയാകുന്നു: 'എന്റെയും നിങ്ങളുടെയും ഉദാഹരണം, ഒരു തീകത്തിച്ചവന്റെ മാതിരിയാകുന്നു: അതിന്റെ ചുറ്റുപാടും വെളിച്ചം പ്രകാശിച്ചപ്പോൾ വണ്ടുകളും, തീയിൽ ചാടിവീഴാറുള്ള ഈ പ്രാണികളും അതിൽ വന്നുവീഴാൻ തുടങ്ങി. അവൻ അവയെ തടുത്തുകൊണ്ടിരുന്നു. എന്നിട്ടും അവ അവനെ തോൽപിച്ചു അതിൽ തിരക്കി വീണുകൊണ്ടിരിക്കുകയായി. ഇതാണ് എന്റെയും നിങ്ങളുടെയും ഉപമ. ഞാൻ നിങ്ങളുടെ ഊരക്ക് പിടിച്ചു തീയിനെ വിട്ടേച്ചു നിങ്ങൾ ഇങ്ങോട്ട് വരുവിൻ എന്ന് പറഞ്ഞുകൊണ്ടിരിക്കുന്നു. നിങ്ങൾ എന്നെ അതിജയിച്ചു അതിൽ വീഴുകയും ചെയ്യുന്നു.' (അ;ബു;മു.)

لِلَّذِينَ ٱسْتَجَابُوا۟ لِرَبِّهِمُ ٱلْحُسْنَىٰ ۚ وَٱلَّذِينَ لَمْ يَسْتَجِيبُوا۟ لَهُۥ لَوْ أَنَّ لَهُم مَّا فِى ٱلْأَرْضِ جَمِيعًا وَمِثْلَهُۥ مَعَهُۥ لَٱفْتَدَوْا۟ بِهِۦٓ ۚ أُو۟لَـٰٓئِكَ لَهُمْ سُوٓءُ ٱلْحِسَابِ وَمَأْوَىٰهُمْ جَهَنَّمُ ۖ وَبِئْسَ ٱلْمِهَادُ ﴿١٨﴾

**﴿18﴾ തങ്ങളുടെ റബ്ബിന് ഉത്തരം നൽകിയവർക്ക് ഏറ്റം നന്നായുള്ളത് [ഏറ്റം നല്ല പ്രതിഫലം] ഉണ്ടായിരിക്കും. അവന് ഉത്തരം നൽകാത്തവരാകട്ടെ, അവർക്ക് ഭൂമിയിലുള്ളത് മുഴുവനും, അതോടൊപ്പം അത്രയും (കൂടി) ഉണ്ടായിരുന്നാലും അത് (ഒക്കെയും) അവർ തെണ്ടം കൊടുക്കുകതന്നെ ചെയ്യുന്നതാണ്.**

**അക്കൂട്ടർക്ക് തന്നെയാണ് കടുത്ത വിചാരണയും (ഉണ്ടായിരിക്കുക.) അവരുടെ സങ്കേതസ്ഥാനമാകട്ടെ, 'ജഹന്നമും' [നരകവും] ആകുന്നു. (ആ) തൊട്ടിൽ എത്രയോ ചീത്തയും!**

---

﴾18﴿ لِلَّذِينَ اسْتَجَابُوا ഉത്തരം നൽകിയവർക്ക് لِرَبِّهِمُ തങ്ങളുടെ റബ്ബിന് الْحُسْنَى ഏറ്റവും നല്ലത് وَالَّذِينَ لَمْ يَسْتَجِيبُوا ഉത്തരം ചെയ്യാത്തവർ لَهُ അവന്ന് لَوْ أَنَّ لَهُمْ അവർക്കുണ്ടായിരുന്നുവെങ്കിൽ مَا فِي الْأَرْضِ ഭൂമിയിലുള്ളത് جَمِيعًا മുഴുവനും, സർവ്വവും وَمِثْلَهُ അതിന്റെ അത്രയും, അത് പോലെയുള്ളതും مَعَهُ അതോട് കൂടി لَافْتَدَوْا അവർ തെണ്ടം (മോചനമൂല്യം) കൊടുക്കുക തന്നെ ചെയ്യും بِهِ അതിനെ, അത് കൊണ്ട് أُولَٰئِكَ അക്കൂട്ടർ لَهُمْ അവർക്കുണ്ടായിരിക്കും, അവർക്കത്രെ سُوءُ الْحِسَابِ മോശപ്പെട്ട, (കടുത്ത) വിചാരണ وَمَأْوَاهُمْ അവരുടെ പ്രാപ്യ (സങ്കേത) സ്ഥാനം جَهَنَّمُ ജഹന്നമാകുന്നു وَبِئْسَ എത്രയോ (വളരെ) ചീത്തയും الْمِهَادُ തൊട്ടിൽ

---

അല്ലാഹുവിന് ഉത്തരം നൽകുക എന്നുവെച്ചാൽ, തൗഹീദിലും, ക്വുർആനിലും, നബിﷺയിലും വിശ്വസിക്കുക വഴി നേർമാർഗം പ്രാപിക്കുവാനുള്ള അവന്റെ ക്ഷണം സ്വീകരിക്കുക എന്നാകുന്നു. അത് സ്വീകരിക്കുന്നവർക്ക് പ്രതിഫലങ്ങളുടെ കൂട്ടത്തിൽ ഏറ്റവും നല്ലതായ ശാശ്വത സ്വർഗമായിരിക്കും ലഭിക്കുക. നാമ മാത്ര വിചാരണ മാത്രമേ

അവർക്ക് നേരിടേണ്ടിവരികയുമുള്ളു. ആ ക്ഷണം സ്വീകരിക്കാത്തവർക്ക് ഏറ്റവും മോശപ്പെട്ട പ്രതിഫലമായ നരകവുമായിരിക്കും ലഭിക്കുക. അവർ വളരെ കടുത്ത വിചാരണയെ നേരിടേണ്ടിവരും. ഭൗതികമായ താൽപര്യങ്ങളിലും, സുഖസൗകര്യങ്ങളിലും യാതൊരു വിട്ടുവീഴ്ചക്കും തയ്യാറില്ലാതിരുന്ന അവർ അവിടെ വെച്ച് തങ്ങൾക്ക് ഭൂലോകം മുഴുവനും, അതിലപ്പുറവും ഉണ്ടായിരുന്നാലും അതെല്ലാം മോചനമൂല്യമായി നൽകി രക്ഷപ്പെടുവാൻ തയ്യാറായിരിക്കും എന്ന് സാരം.

ആഇശാ (റ) ൽ നിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു: 'അവർ പറയുകയാണ്: 'ക്വിയാമത്ത് നാളിൽ വിചാരണക്ക് വിധേയരാകുന്ന ആരും നാശത്തിലകപ്പെടാതിരിക്കയില്ല' എന്ന് റസൂൽ ﷺ പറയുകയുണ്ടായി. ഞാൻ ചോദിച്ചു: '(വലങ്കയ്യിൽ കർമരേഖ നൽകപ്പെടുന്ന സജ്ജനങ്ങളെപ്പറ്റി) അവർ ലഘുവായ ഒരു വിചാരണക്ക് വിധേയരാകുമെന്ന് അല്ലാഹു (84: 7,8ൽ) പ്രസ്താവിച്ചിട്ടില്ലേ' അപ്പോൾ തിരുമേനി പറഞ്ഞു: 'അത് കർമങ്ങളെ കാട്ടിക്കൊടുക്കൽ മാത്രമാകുന്നു. ആർ കർശനമായ വിചാരണക്ക് വിധേയരാകുന്നുവോ അവൻ നാശമടയുന്നതാണ്.'(ബു; മു) ഒരു രിവായത്തിൽ 'അവൻ നാശമടയും' എന്നതിന് പകരം 'അവൻ ശിക്ഷിക്കപ്പെടും' എന്നാണുള്ളത്.

## വിഭാഗം - 3

۞ أَفَمَن يَعْلَمُ أَنَّمَآ أُنزِلَ إِلَيْكَ مِن رَّبِّكَ ٱلْحَقُّ كَمَنْ هُوَ أَعْمَىٰٓ ۚ إِنَّمَا يَتَذَكَّرُ أُو۟لُوا۟ ٱلْأَلْبَٰبِ ﴿١٩﴾

**﴾19﴿ (നബിയേ) അപ്പോൾ, നിനക്ക് നിന്റെ റബ്ബിങ്കൽ നിന്ന് അവതരിപ്പിക്കപ്പെട്ടിട്ടുള്ളത് യഥാർഥമാണെന്ന് അറിയാവുന്നവൻ, അന്ധനായുള്ള ഒരുവനെപ്പോലെയാണോ?! ബുദ്ധിമാൻമാർ മാത്രമേ ഉറ്റാലോചിക്കൂ.**

---

﴾19﴿ أَفَمَنْ അപ്പോൾ യാതൊരുവനോ يَعْلَمُ അവനറിയാം أَنَّمَاأُنْزِلَ അവതരിപ്പിക്കപ്പെട്ടത് എന്ന് إِلَيْكَ നിനക്ക് مِنْ رَبِّكَ നിന്റെ റബ്ബിങ്കൽ നിന്ന് الْحَقُّ യഥാർഥമാണ് (എന്ന്) كَمَنْ ഒരുവനെപ്പോലെ هُوَ അവൻ أَعْمَى അന്ധനാണ് إِنَّمَايَتَذَكَّرُ ഉറ്റാലോചിക്കുകയുള്ളൂ أُولُو الأَلْبَابِ ബുദ്ധിമാൻമാർ (മാത്രം)

---

അല്ലാഹു അവതരിപ്പിച്ചതാണ് യഥാർഥവും സത്യവുമെന്ന് മനസ്സിലാക്കുന്നവനാണ് യഥാർഥത്തിൽ കാഴ്ചയുള്ളവൻ. അല്ലാത്തവൻ ബാഹ്യത്തിൽ കാഴ്ചയുള്ളവനാണെങ്കിലും അവൻ അന്ധന് തുല്യനാണ്. അവൻ ഉൾക്കാഴ്ചയില്ലാത്തവനും ഉറ്റാലോചിക്കത്തക്ക ബുദ്ധി ഇല്ലാത്തവനുമാണ് എന്നത്രെ ഈ വചനത്തിലടങ്ങിയ തത്വം.

أُولُو الأَلْبَابِ (ബുദ്ധിമാൻമാർ) എന്ന് അല്ലാഹു പറയുന്നത്-പലരും ധരിക്കാറുള്ളത് പോലെ- ഗവേഷണ പരീക്ഷണങ്ങൾ നടത്തുവാനോ, ശാസ്ത്രീയ സിദ്ധാന്തങ്ങൾ കണ്ടുപിടിക്കാനോ, രാഷ്ട്രമീമാംസകൾ തയ്യാറാക്കുവാനോ പ്രാപ്തരാകുമാറുള്ള 'ബുദ്ധിജീവികൾ' എന്ന അർഥത്തിലല്ലെന്ന് മനസ്സിരുത്തേണ്ടതുണ്ട്. അല്ലാഹു തന്നെ ആ വാക്കിന്

നൽകിയിട്ടുള്ള വിശദീകരണങ്ങളിൽ നിന്നുവേണം അതിന്റെ ഉദ്ദേശ്യം മനസ്സിലാക്കുവാൻ. സൂ: ആലു ഇംറാനിലെ 7, 8;190-194 മുതലായ വചനങ്ങളിൽ ഇതിന് മുമ്പ് ചിലതെല്ലാം നാം കാണുകയുണ്ടായി. തുടർന്നുള്ള വചനങ്ങളിൽ അവരുടെ വിശേഷതകൾ വിവരിക്കുന്നത് കൂടി കാണുക:-

ٱلَّذِينَ يُوفُونَ بِعَهْدِ ٱللَّهِ وَلَا يَنقُضُونَ ٱلْمِيثَـٰقَ ﴿٢٠﴾

**﴾20﴿ അതായത്, അല്ലാഹുവിനോടുള്ള കരാറ് (അഥവാ അല്ലാഹുവിന്റെ ആജ്ഞ) നിറവേറ്റുകയും, ഉറപ്പ് (നൽകിയത്) ലംഘിക്കാതിരിക്കുകയും ചെയ്യുന്നവർ:-**

وَٱلَّذِينَ يَصِلُونَ مَآ أَمَرَ ٱللَّهُ بِهِۦٓ أَن يُوصَلَ وَيَخْشَوْنَ رَبَّهُمْ وَيَخَافُونَ سُوٓءَ ٱلْحِسَابِ ﴿٢١﴾

**﴾21﴿ യാതൊരു കൂട്ടരും: ഏതൊന്നിനെപ്പറ്റി (അതിനോടുള്ള ബന്ധം) ചേർക്കപ്പെടുവാൻ അല്ലാഹു കൽപിച്ചിരിക്കുന്നുവോ അതിനോട് അവർ (ബന്ധം) ചേർക്കും; തങ്ങളുടെ റബ്ബിനെ അവർ പേടിക്കുകയും, കടുത്ത വിചാരണയെ അവർ ഭയപ്പെടുകയും ചെയ്യും;**

وَٱلَّذِينَ صَبَرُوا۟ ٱبْتِغَآءَ وَجْهِ رَبِّهِمْ وَأَقَامُوا۟ ٱلصَّلَوٰةَ وَأَنفَقُوا۟ مِمَّا رَزَقْنَـٰهُمْ سِرًّا وَعَلَانِيَةً وَيَدْرَءُونَ بِٱلْحَسَنَةِ ٱلسَّيِّئَةَ أُو۟لَـٰٓئِكَ لَهُمْ عُقْبَى ٱلدَّارِ ﴿٢٢﴾

**﴾22﴿ യാതൊരു കൂട്ടരും: തങ്ങളുടെ റബ്ബിന്റെ പ്രീതിയെ ആഗ്രഹിച്ചു അവർ ക്ഷമ കൈകൊണ്ടു; അവർ നമസ്കാരം നിലനിറുത്തുകയും, അവർക്ക് നാം [അല്ലാഹു] നൽകിയതിൽനിന്ന് രഹസ്യമായും, പരസ്യമായും ചിലവഴിക്കുകയും ചെയ്തു; തിന്മയെ അവർ നന്മകൊണ്ട് തടുക്കുകയും ചെയ്യുന്നതാണ്. അക്കൂട്ടർക്കത്രെ, ഭവനത്തിന്റെ (ശുഭ) പര്യവസാനം.**

---

﴾20﴿ الَّذِينَ യാതൊരുകൂട്ടർ يُوفُونَ അവർ നിറവേറ്റും, പാലിക്കും بِعَهْدِ കരാറിനെ, ഉത്തരവിനെ اللهِ അല്ലാഹുവിന്റെ (അല്ലാഹുവിനോടുള്ള) وَلا يَنْقُضُونَ അവർ ലംഘിക്കുകയില്ല, ഉടക്കുന്നതല്ല الْمِيثَاقَ ഉറപ്പിനെ, കരാറിനെ ﴾21﴿ وَالَّذِينَ യാതൊരു കൂട്ടരും يَصِلُونَ അവർ ചേർക്കും مَا أَمَرَ കൽപിച്ചതിനെ اللهُ അല്ലാഹു بِهِ അതിനെപ്പറ്റി أَنْ يُوصَلَ അത് ചേർക്കപ്പെടുവാൻ وَيَخْشَوْنَ അവർ പേടിക്കുകയും ചെയ്യും رَبَّهُمْ അവരുടെ റബ്ബിനെ وَيَخَافُونَ അവർ ഭയപ്പെടുകയും ചെയ്യും سُوءَ الْحِسَابِ മോശപ്പെട്ട (കടുത്ത) വിചാരണ ﴾22﴿ وَالَّذِينَ യാതൊരു കൂട്ടരും صَبَرُوا അവർ ക്ഷമിച്ചു ابْتِغَاءَ തേടി (ആഗ്ര

ഹിച്ചു) കൊണ്ട് وَجْهِ മുഖത്തെ (പ്രീതിയെ) رَبِّهِمْ തങ്ങളുടെ റബ്ബിന്റെ وَأَقَامُوا അവർ നിലനിറുത്തുകയും ചെയ്തു الصَّلَاةَ നമസ്കാരം وَأَنفَقُوا അവർ ചിലവഴിക്കുകയും ചെയ്തു مِمَّا رَزَقْنَاهُمْ അവർക്ക് നാം നൽകിയതിൽ നിന്ന് سِرًّا സ്വകാര്യ (രഹസ്യ) മായി وَعَلَانِيَةً പരസ്യമായിട്ടും وَيَدْرَءُونَ അവർ തടയുക (തട്ടിക്കളയുക) യും ചെയ്യും بِالْحَسَنَةِ നന്മകൊണ്ട് السَّيِّئَةَ തിന്മയെ أُولَٰئِكَ അക്കൂട്ടർ لَهُمْ അവർക്കുണ്ട്, അവർക്കാണ്, അവർക്കത്രെ عُقْبَى പര്യവസാനം الدَّارِ ഭവനത്തിന്റെ

---

ബുദ്ധിമാൻമാരുടെ ലക്ഷണങ്ങളാണ് ഈ വചനങ്ങളിൽ അല്ലാഹു വിവരിക്കുന്നത്:

(1) അല്ലാഹുവുമായുള്ള കരാറുകളും പ്രതിജ്ഞയും പാലിക്കുക. അതായത് പ്രവാചകൻമാർ മുഖേനയോ, ദൃഷ്ടാന്തങ്ങൾ മുഖേനയോ അറിയപ്പെട്ടിട്ടുള്ള കടമകളും ബാധ്യതകളും നിറവേറ്റുക.

(2) കരാറുകളും ഉറപ്പുകളും ലംഘിക്കാതിരിക്കുക. അഥവാ, സത്യവിശ്വാസത്തിന്റെയും, അല്ലാഹുവുമായുള്ള പ്രതിജ്ഞകളുടെയും അടിസ്ഥാനത്തിൽ, അവനോടോ, ജനങ്ങളോടോ നൽകിയ എല്ലാ ഉറപ്പുകളും നിറവേറ്റുക. നേർച്ചകൾ, ധനപരമായ ഇടപാടുകൾ, ഉടമ്പടികൾ, വാഗ്ദാനങ്ങൾ ആദിയായവ ഇതിൽ ഉൾപ്പെടുന്നു. ക്വത്താദഃ (റ) പറഞ്ഞതായി ഇപ്രകാരം നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'ഉടമ്പടിയെയും കരാറ് പാലിക്കുന്നതിനെയുംപറ്റി ഇരുപതിൽപരം സ്ഥലത്ത് അല്ലാഹു ക്വുർആനിൽ പ്രസ്താവിച്ചിരിക്കുന്നു. അതിന്റെ ഗൗരവവും പ്രാധാന്യവുമാണത് കുറിക്കുന്നത്.'

(3) അല്ലാഹു എന്തെല്ലാം ബന്ധങ്ങൾ ചേർക്കുവാൻ കൽപിച്ചിട്ടുണ്ടോ അതെല്ലാം ചേർക്കുക. കുടുംബബന്ധം പാലിക്കൽ ഇതിൽ പ്രഥമസ്ഥാനം അർഹിക്കുന്നു. അയൽക്കാർ, പാവപ്പെട്ടവർ, സാധുക്കൾ, ദുർബ്ബലർ, വയസ്സുചെന്നവർ, ഗുരുനാഥൻമാർ മുതലായവരോടും, മതചിഹ്നങ്ങൾ, മതസ്ഥാപനങ്ങൾ ആദിയായവയോടും പാലിക്കേണ്ടുന്ന എല്ലാ ബന്ധങ്ങളും പാലിക്കൽ ഇതിൽ ഉൾപ്പെടുന്നു.

(4) റബ്ബിനെ പേടിക്കുക. എല്ലാ നന്മകളുടെയും ഉത്ഭവം അതിൽ നിന്നാണെന്നും, എല്ലാ തിന്മകളുടെയും ഉത്ഭവം അതിന്റെ പോരായ്മയിൽ നിന്നാണെന്നുമിരിക്കെ, അതിന്റെ പ്രാധാന്യത്തെപ്പറ്റി വിശേഷിച്ചൊന്നും പറയേണ്ടതില്ലല്ലോ.

(5) അല്ലാഹുവിന്റെ മുമ്പിൽ കടുത്ത വിചാരണയെ നേരിടേണ്ടിവരുന്നതിനെക്കുറിച്ചുള്ള ഭയപ്പാട്. ഇത് സംബന്ധിച്ച് അൽപം മുമ്പ് പ്രസ്താവിച്ച വിവരങ്ങൾ ഇവിടെയും സ്മരണീയമാകുന്നു.

(6) റബ്ബിന്റെ പ്രീതിയെ ആഗ്രഹിച്ചുകൊണ്ട് ക്ഷമ കൈക്കൊള്ളുക. കടമകളും പുണ്യകർമങ്ങളും നിർവഹിക്കുന്നതിലും, നിരോധിക്കപ്പെട്ടതും ദോഷകരങ്ങളുമായ കാര്യങ്ങൾ ഉപേക്ഷിക്കുന്നതിലും നേരിടുന്ന ബുദ്ധിമുട്ടുകളെ സഹിക്കലും, രോഗം, കഷ്ടപ്പാട് ദാരിദ്ര്യം പോലെയുള്ള കാര്യങ്ങളിൽ സഹനം സ്വീകരിക്കലും ഇതിൽ ഉൾപ്പെടുന്നു. നിർബന്ധിതാവസ്ഥകൊണ്ടോ, സൽപേരിന് വേണ്ടിയോ, സ്വാർഥ താൽപര്യങ്ങളെ ഉന്നം വെച്ചോ അല്ലാതെ, അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലവും ഉദ്ദേശിച്ചുകൊണ്ട് കൂടിയായിരിക്കണം അത്.

(7) നമസ്കാരം നിലനിർത്തുക.

(8) അല്ലാഹു നൽകിയ ധനത്തിൽ നിന്ന്-കഴിവും ആവശ്യവും സന്ദർഭവും അനുസ

രിച്ച്-രഹസ്യ പരസ്യവ്യത്യാസം കൂടാതെ ചെലവഴിക്കുക. ഈ രണ്ട് കാര്യങ്ങളെ സംബന്ധിച്ചും ക്വുർആനിൽ അടിക്കടി ഉണർത്താറുള്ളതും, രണ്ടിനും ഇസ്‌ലാം കൽപിച്ചിട്ടുള്ള സ്ഥാനവും പരക്കെ അറിയപ്പെട്ടതാകുന്നു. പരസ്യമായി ചിലവഴിക്കുന്നത് ജനപ്രീതി നേരിടുവാനോ, സൽകീർത്തിക്കുവേണ്ടിയോ ആയിരിക്കരുതെന്നും പ്രത്യേകം പറയേണ്ടതില്ല. അത് പോലെത്തന്നെ, ചിലവഴിക്കുന്നത് സ്വകാര്യമായിത്തന്നെ വേണമെന്നുള്ള നിഷ്കർഷവെക്കുന്നതും, പരസ്യമായി ചെലവഴിക്കുന്നതിൽ മാത്രം താൽപര്യം കാണിക്കുന്നതും ശരിയല്ല. രണ്ടും സന്ദർഭത്തിനും ആവശ്യത്തിനും അനുസരിച്ചായിരിക്കേണ്ടതാകുന്നു.

(9) നന്മകൊണ്ട് തിന്മയെ തടുക്കുക. അഥവാ, തിന്മക്ക് പകരം തിന്മ ചെയ്യാതിരിക്കുക, ഇങ്ങോട്ട് തിന്മ ചെയ്തവരോട് അങ്ങോട്ട് നന്മ ചെയ്യുക, പാപം ചെയ്താൽ പശ്ചാത്തപിച്ചു മടങ്ങുക, വല്ല ദുഷ്കർമവും ചെയ്തുപോയാൽ ഉടനെ വല്ല സൽക്കർമവും ചെയ്യുക, അക്രമികൾക്ക് മാപ്പ് നൽകുക, ഒരു തിന്മയെ തടയുവാൻ പല മാർഗങ്ങളുമുള്ളപ്പോൾ അവയിൽ കൂടുതൽ നയപരവും ലഘുവായതുമായ മാർഗം സ്വീകരിക്കുക ആദിയായവയെല്ലാം ഈ ഇനത്തിൽപെടുന്നു. والله الموفق والمعين

19-ാം വചനത്തിൽ 'ബുദ്ധിമാൻമാർ മാത്രമേ ഉറ്റാലോചിക്കുകയുള്ളൂ' (إِنَّمَا يَتَذَكَّرُ أُولُو الْأَلْبَابِ) എന്ന് പറഞ്ഞുവല്ലോ. മേൽകണ്ട ഗുണങ്ങളോട് കൂടിയവരാണ് ബുദ്ധിമാൻമാർ എന്ന് ചൂണ്ടിക്കാട്ടിയശേഷം, ഇങ്ങനെയുള്ളവർക്ക് ലഭിക്കുന്ന നേട്ടം അല്ലാഹു വിവരിച്ചത് أُولَٰئِكَ لَهُمْ عُقْبَى الدَّارِ (അക്കൂട്ടർക്കാണ് ഭവനത്തിന്റെ ശുഭപര്യവസാനം) എന്നാകുന്നു. ഈ പര്യവസാനം കൊണ്ടുദ്ദേശ്യമെന്താണെന്ന് അല്ലാഹു തന്നെ തുടർന്നുള്ള വചനങ്ങളിൽ വ്യക്തമാക്കുന്നു:-

جَنَّٰتُ عَدْنٍ يَدْخُلُونَهَا وَمَن صَلَحَ مِنْ ءَابَآئِهِمْ وَأَزْوَٰجِهِمْ وَذُرِّيَّٰتِهِمْ ۖ وَٱلْمَلَٰٓئِكَةُ يَدْخُلُونَ عَلَيْهِم مِّن كُلِّ بَابٍ ﴿٢٣﴾

**﴾23﴿ അതായത്, സ്ഥിരവാസത്തിന്റെ സ്വർഗങ്ങൾ ! [അതാണവരുടെ പര്യവസാനം] അവരും, അവരുടെ പിതാക്കളിൽനിന്നും, ഇണകളിൽനിന്നും, സന്തതികളിൽനിന്നും (സദ്വൃത്തരായി) നന്നായിട്ടുള്ളവരും അതിൽ പ്രവേശിക്കുന്നതാണ്. എല്ലാ വാതിലിലൂടെയും മലക്കുകൾ അവരിൽ പ്രവേശിച്ചുകൊണ്ടിരിക്കും:-**

سَلَٰمٌ عَلَيْكُم بِمَا صَبَرْتُمْ ۚ فَنِعْمَ عُقْبَى ٱلدَّارِ ﴿٢٤﴾

**﴾24﴿ (അവർ പറയും:) 'നിങ്ങൾ ക്ഷമ കൈക്കൊണ്ടത് നിമിത്തം നിങ്ങൾക്ക് 'സലാം' [ശാന്തിയുണ്ടാവട്ടെ]!' അപ്പോൾ, ഭവനത്തിന്റെ (ശുഭ) പര്യവസാനം വളരെ നന്നായിരിക്കുന്നു!**

---

﴾23﴿ جَنَّاتُ സ്വർഗങ്ങൾ عَدْنٍ സ്ഥിരവാസത്തിന്റെ يَدْخُلُونَهَا അതിൽ അവർ പ്രവേ

وَأَزْوَاجِهِمْ ശിക്കും وَمَنْ صَلَحَ നന്നായവരും مِنْ آبَائِهِمْ അവരുടെ പിതാക്കളിൽ നിന്ന് وَالْمَلَائِكَةُ അവരുടെ ഇണകളിൽ നിന്നും وَذُرِّيَّاتِهِمْ അവരുടെ സന്തതികളിൽ നിന്നും മലക്കുകൾ يَدْخُلُونَ പ്രവേശിക്കും عَلَيْهِمْ അവരിൽ مِنْ كُلِّ എല്ലാറ്റിലൂടെയും بَابٍ വാതിൽ بِمَا صَبَرْتُمْ (സമാധാനശാന്തി) عَلَيْكُمْ നിങ്ങൾക്കു (ണ്ടാവട്ടെ) سَلَامٌ സലാം ﴾24﴿ നിങ്ങൾ ക്ഷമിച്ചത്കൊണ്ട് فَنِعْمَ അപ്പോൾ വളരെ (എത്രയോ) നന്നായി عُقْبَى പര്യവ സാനം الدَّارِ ഭവനത്തിന്റെ

---

കഴിഞ്ഞ വചനങ്ങളിൽ വിവരിച്ച ഗുണങ്ങളോട് കൂടിയ ബുദ്ധിമാൻമാർക്ക് ശുഭപര്യവസായിയായ ഭവനം ലഭിക്കുമെന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം അവരുടെ വാസസ്ഥലം സ്വർഗമായിരിക്കുമെന്നാണെന്നും, സ്വർഗത്തിൽ അവരോടൊന്നിച്ച് സദ്വൃത്തരായ അവരുടെ കുടുംബജനങ്ങൾ കൂടി ഉണ്ടായിരിക്കുമെന്നും, മലക്കുകളിൽനിന്ന് അവർക്ക് തുരുതുരെ അനുമോദനങ്ങൾ ലഭിച്ചുകൊണ്ടിരിക്കുമെന്നും ഈ വചനങ്ങളിൽ അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. അവർക്ക് ഇത്രയും വമ്പിച്ച അനുഗൃഹീത ജീവിതം ലഭിക്കുവാനുള്ള അടിസ്ഥാന കാരണം അവരുടെ ക്ഷമാശീലമാണല്ലോ. അവരുടെ മറ്റുള്ള ഗുണഗണങ്ങളെല്ലാം ഓരോ തരത്തിൽ അവരുടെ ക്ഷമയെ ആശ്രയിച്ചുള്ളവയാണ്. അത്കൊണ്ടാണ് മലക്കുകളുടെ അനുമോദനത്തിൽ بِمَا صَبَرْتُمْ (നിങ്ങൾ ക്ഷമിച്ചത്കൊണ്ട്) എന്ന് പ്രത്യേകം എടുത്തുപറയുന്നത്. والله اعلم

സത്യവിശ്വാസവും സൽകർമങ്ങളും സ്വീകരിച്ചവർക്ക് അവരുടെ പ്രതിഫലമായി സ്വർഗം ലഭിക്കുമെന്നതിന് പുറമെ, അവരുടെ ഇഷ്ടബന്ധുക്കളിൽ നല്ലവരായ ആളുകളെയും-ഇഹത്തിൽ അവർ കൂട്ടുജീവിതം നയിച്ചിരുന്നത്പോലെ- സ്വർഗത്തിൽ അവരോടൊപ്പം താമസിക്കുമാറാക്കിക്കൊടുക്കുന്നത് അല്ലാഹു അവർക്ക് നൽകുന്ന ഒരു മഹത്തായ അനുഗ്രഹമത്രെ. ഇക്കാര്യം സൂഃ ത്വൂർ 21-ാം വചനത്തിലും അല്ലാഹു വ്യക്തമാക്കിയിട്ടുള്ളതാകുന്നു. ഒരു യാഥാർഥ്യം ഇവിടെ ഓർമിക്കേണ്ടതായുണ്ട്: ഒരു വ്യക്തി എത്രതന്നെ ഉൽകൃഷ്ട പദവിയിലുള്ള ആളായിരുന്നാലും അക്കാരണത്താൽ അയാളുടെ മക്കൾക്കോ ബന്ധുക്കൾക്കോ പരലോകത്ത് ഒരു പുണ്യവും ലഭിക്കുവാൻ പോകുന്നില്ലെന്നും, അവരവർ പ്രവർത്തിച്ചതിന്റെ ഫലം അവരവർക്ക് മാത്രമാണുള്ളത് (وَأَن لَّيْسَ لِلْإِنسَانِ إِلَّا مَا سَعَى) എന്നുമുള്ളതിൽ സംശയമില്ല. നൂഹ് നബി(അ)യുടെ മകന്നും ഇബ്റാഹീം നബി(അ)യുടെ പിതാവിന്നും ലൂത്വ് നബി(അ)യുടെ ഭാര്യക്കും നബി തിരുമേനിﷺയുടെ പിതൃവ്യനുമൊക്കെ രക്ഷകിട്ടാതിരുന്നതും അത്കൊണ്ടാണല്ലോ. മേൽ വിവരിച്ച ബുദ്ധിമാൻമാരുടെ സ്വർഗപ്രവേശത്തെപ്പറ്റി പറഞ്ഞപ്പോൾ 'അവരുടെ പിതാക്കളും ഇണകളും സന്തതികളും പ്രവേശിക്കും' എന്ന് പറയാതെ, 'അവരിൽനിന്ന് നന്നായിട്ടുള്ളവരും പ്രവേശിക്കും (وَمَنْ صَلَحَ مِنْ آبَائِهِمْ....) എന്ന് വിശേഷിപ്പിച്ചത് അത്കൊണ്ടാകുന്നു. സൂറഃ ത്വൂറിലെ വാചകം ഇങ്ങിനെയാകുന്നു: وَالَّذِينَ آمَنُوا وَاتَّبَعَتْهُمْ ذُرِّيَّتُهُم بِإِيمَانٍ أَلْحَقْنَا بِهِمْ ذُرِّيَّتَهُمْ (വിശ്വസിക്കുകയും, വിശ്വാസത്തോട്കൂടി തങ്ങളുടെ സന്തതികൾ തങ്ങളെ പിൻതുടരുകയും ചെയ്തിട്ടുള്ളവർക്ക് അവരുടെ സന്തതികളെ നാം അവരോട് ചേർത്തുകൊടുക്കുന്നതാണ്.)

ഇപ്പോൾ, രണ്ടുകൂട്ടരും സത്യവിശ്വാസികളും സദ്വൃത്തരും ആയിരിക്കുമ്പോഴാണ് ഈ ഭാഗ്യം ലഭിക്കുകയെന്ന് സ്പഷ്ടമായി. അപ്പോൾ, അവരെയും അവരുടെ സദ്വൃ

ത്തരായ ബന്ധുകുടുംബങ്ങളെയും സ്വർഗത്തിൽ ഒന്നിച്ചു കൂട്ടുമെന്ന് പറഞ്ഞതിൽ എന്താണ് വിശേഷതയുള്ളതെന്ന് ചോദിക്കപ്പെടാം. രണ്ടുകൂട്ടരും സ്വർഗസ്ഥരാകുന്ന ത്കൊണ്ട് സ്വർഗത്തിൽ ഇരുകൂട്ടർക്കും ഒന്നിച്ചു കൂട്ടുജീവിതം നയിക്കുവാൻ സാധിക്ക ണമെന്നില്ലല്ലോ. അവരെ അപേക്ഷിച്ച് അവരുടെ ബന്ധുകുടുംബത്തിൽപെട്ടവർ പദവി കളിൽ താഴേ കിടക്കാരായിരിക്കുകയും ചെയ്യാം. ആ സ്ഥിതിക്ക് ഇരുകൂട്ടർക്കും സ്വർഗീ യാനുഗ്രഹങ്ങളെ ഒന്നിച്ചും കൂട്ടായും ആസ്വദിക്കുവാൻ അവസരം ലഭിക്കുന്നത് വമ്പിച്ച അനുഗ്രഹം തന്നെയാണല്ലോ. അല്ലാഹു പറഞ്ഞ വാക്കുകളിൽനിന്ന് തന്നെ മനസ്സിലാ ക്കാവുന്നതാണിത്.

وَٱلَّذِينَ يَنقُضُونَ عَهْدَ ٱللَّهِ مِنۢ بَعْدِ مِيثَٰقِهِۦ وَيَقْطَعُونَ مَآ أَمَرَ ٱللَّهُ بِهِۦٓ أَن يُوصَلَ وَيُفْسِدُونَ فِى ٱلْأَرْضِ ۙ أُو۟لَٰٓئِكَ لَهُمُ ٱللَّعْنَةُ وَلَهُمْ سُوٓءُ ٱلدَّارِ ﴿٢٥﴾

**﴾25﴿ യാതൊരു കൂട്ടരാകട്ടെ, അല്ലാഹുവിനോടുള്ള കരാറ് (അഥവാ അല്ലാഹുവിന്റെ ഉത്തരവ്) ഉറപ്പിച്ചതി ന്ശേഷം അതിനെ അവർ ലംഘി ക്കുന്നു; ഏതൊന്നിനെപ്പറ്റി (അതി നോടുള്ള ബന്ധം) ചേർക്കപ്പെടുവാൻ അല്ലാഹു കൽപിച്ചിരിക്കുന്നുവോ അതിനെ അവർ ലംഘിക്കുകയും, ഭൂമിയിൽ അവർ നാശം ഉണ്ടാക്കു കയും ചെയ്യുന്നു; (അങ്ങിനെയുള്ള) അക്കൂട്ടർ-അവർക്കത്രെ ശാപം! ഭവ നത്തിന്റെ (പര്യവസാന) മോശവും അവർക്ക് തന്നെ!!**

---

﴾25﴿ وَالَّذِينَ യാതൊരു കൂട്ടരാകട്ടെ يَنْقُضُونَ അവർ ലംഘിക്കുന്നു عَهْدَ اللَّهِ അല്ലാ ഹുവിന്റെ (അല്ലാഹുവിനോടുള്ള) കരാറ്, ഉത്തരവ്, ആജ്ഞ مِنْ بَعْدِ ശേഷം مِيثَاقِهِ അതിനെ ഉറപ്പിച്ചതിന്റെ وَيَقْطَعُونَ അവർ മുറിക്കുകയും ചെയ്യുന്നു مَا യാതൊന്നിനെ أَمَرَ اللَّهُ അല്ലാഹു കൽപിച്ചിരിക്കുന്നു بِهِ അതിനെപ്പറ്റി أَنْ يُوصَلَ അത് ചേർക്കപ്പെടുവാൻ وَيُفْسِدُونَ അവർ നാശമുണ്ടാക്കുകയും ചെയ്യുന്നു فِي الْأَرْضِ ഭൂമിയിൽ أُولَٰئِكَ അക്കൂട്ടർ لَهُمُ അവർക്കത്രെ اللَّعْنَةُ ശാപം وَلَهُمْ അവർക്കുണ്ട്, അവർക്ക്തന്നെ سُوءُ ദൂഷ്യം, തിന്മ, ദോഷം, മോശം الدَّارِ ഭവനത്തിന്റെ

---

കഴിഞ്ഞ വചനങ്ങളിൽ ബുദ്ധിമാൻമാരുടെ സൽഗുണങ്ങളെയും, അവർക്ക് ലഭിക്കു വാനിരിക്കുന്ന സൽഫലങ്ങളെയും കുറിച്ച് വിവരിച്ചശേഷം, നേരെമറിച്ച് വിഡ്ഢിക ളായ ആളുകളുടെ സ്വഭാവങ്ങളും അവർക്ക് ലഭിക്കുവാനിരിക്കുന്ന ദുഷ്ഫലങ്ങളും എന്താ യിരിക്കുമെന്ന് വിവരിക്കുകയാണ്. അവരുടെ വിപരീത സ്വഭാവങ്ങളാണ് ഇവർക്കുള്ളത്. അതിനാൽ ആദ്യം പറഞ്ഞവർ അല്ലാഹുവിന്റെ പ്രീതിക്കും അനുഗ്രഹങ്ങൾക്കും പാത്ര മാകുമ്പോൾ, ഇവർ അല്ലാഹുവിന്റെ ശാപത്തിന്നും ശിക്ഷക്കുമാണ് പാത്രമാകുന്നതെന്നും, അവരുടെ പര്യവസാനം സ്വർഗമാകുന്ന ഭവനത്തിലേക്കായിരിക്കുമ്പോൾ, ഇവരുടെ പര്യ വസാനം നരകമാകുന്ന ഭവനത്തിലേക്കായിരിക്കുമെന്നുമാണ് അല്ലാഹു ഈ വചനത്തിൽ

പ്രസ്താവിച്ചതിന്റെ ചുരുക്കം. പരലോകത്ത് രണ്ട് കൂട്ടരുടെയും സ്ഥിതി ഇതാണെങ്കിലും ഐഹിക ജീവിതത്തിൽ രണ്ടുകൂട്ടർക്കുമിടയിൽ അല്ലാഹു ആ വ്യത്യാസം കാണിക്കു കയില്ലെന്ന് കൂടി അടുത്ത വചനത്തിൽ സൂചിപ്പിക്കുന്നു.

ٱللَّهُ يَبۡسُطُ ٱلرِّزۡقَ لِمَن يَشَآءُ وَيَقۡدِرُۚ وَفَرِحُواْ بِٱلۡحَيَوٰةِ ٱلدُّنۡيَا وَمَا ٱلۡحَيَوٰةُ ٱلدُّنۡيَا فِي ٱلۡأٓخِرَةِ إِلَّا مَتَٰعٞ ﴿٢٦﴾

**﴾26﴿ അല്ലാഹു, അവൻ ഉദ്ദേശിക്കുന്നവർക്ക് ഉപജീവനം വിശാലപ്പെടുത്തുകയും, (അവൻ ഉദ്ദേശിക്കുന്നവർക്ക്) പരിമിതപ്പെടുത്തുകയും ചെയ്യുന്നു. അവർ ഐഹിക ജീവിതം കൊണ്ട് ആഹ്ലാദംകൊള്ളുകയാണ്. പരലോകത്തെ അപേക്ഷിച്ച് ഐഹിക ജീവിതം ഒരു (നിസ്സാര) അനുഭവമല്ലാതെയല്ലതാനും.**

---

﴾26﴿ اللَّهُ അല്ലാഹു يَبْسُطُ വിശാലമാക്കുന്നു الرِّزْقَ ഉപജീവനം, ആഹാരം لِمَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَيَقْدِرُ പരിമിതമാക്കുകയും ചെയ്യുന്നു وَفَرِحُوا അവർ ആഹ്ലാദം (പുളകം-സന്തോഷം) കൊള്ളുകയും ചെയ്തിരിക്കുന്നു بِالْحَيَاةِ ജീവിതം കൊണ്ട്, ജീവിതത്തിൽ الدُّنْيَا ഇഹത്തിലെ, ഐഹിക وَمَا الْحَيَاةُ ജീവിതമല്ലതാനും الدُّنْيَا ഐഹിക فِي الآخِرَةِ പരലോകത്തിൽ (അപേക്ഷിച്ച്) إِلا مَتَاعٌ ഒരു അനുഭവം (ഉപകരണം) അല്ലാതെ

---

ആഹാരം മുതലായ ഐഹിക ജീവിതത്തിലെ സുഖസൗകര്യങ്ങൾ നൽകുന്നതിൽ സന്മാർഗികളെന്നോ ദുർമാർഗികളെന്നോ ഉള്ള വ്യത്യാസം അല്ലാഹു കൽപിക്കാറില്ല. രണ്ട് വിഭാഗക്കാരിലും ചിലർക്ക് വിശാലമായും ചിലർക്ക് പരിമിതമായും നൽകുകയാണ് ചെയ്യുന്നത്. ആർക്കാണ് വിശാലമാക്കേണ്ടത് ആർക്കാണ് പരിമിതമാക്കേണ്ടത് എന്നത് അവന്റെ ഉദ്ദേശ്യവും നിശ്ചയവും അനുസരിച്ചായിരിക്കും കണക്കാക്കപ്പെടുന്നത്. ഈ വചനത്തിലെ ഒന്നാമത്തെ വാക്യം മുഖേന അല്ലാഹു അറിയിക്കുന്നത് അതാണ്. ഈ വിഷയം ക്വുർആനിൽ ഒന്നിലധികം സ്ഥലത്ത് ആവർത്തിച്ചു പറയപ്പെട്ടിട്ടുള്ളതത്രെ. വിശാലമാക്കുന്നതും, കുടുസ്സാക്കുന്നതും- രണ്ടുംതന്നെ-ഓരോ തരത്തിലുള്ള പരീക്ഷണമാണെന്നും, ഒന്നാമത്തേത് നന്ദിയും നന്ദികേടും പരീക്ഷിക്കുവാനും, രണ്ടാമത്തേത് ക്ഷമയും ക്ഷമകേടും പരീക്ഷിക്കുവാനും വേണ്ടിയാണെന്നും ക്വുർആന്റെ പ്രസ്താവനകളിൽ നിന്ന് അറിയപ്പെട്ടതാകുന്നു. തുടർന്നു പറഞ്ഞതിന്റെ സാരം ഇപ്രകാരമാകുന്നു. ഈ യാഥാർഥ്യം മനസ്സിലാക്കാതെ, ഐഹിക ജീവിതത്തിലെ സുഖസൗകര്യങ്ങളിൽ പുളകംകൊള്ളുകയും, അതുകൊണ്ട് തൃപ്തിപ്പെടുകയുമാണ് ദുർമാർഗികൾ ചെയ്യുന്നത്. വാസ്തവത്തിൽ, പരലോക ജീവിതത്തെ അപേക്ഷിച്ച് നോക്കുമ്പോൾ, ഐഹികജീവിതം കേവലം നിസ്സാരമായ ഒരു നാമമാത്ര വസ്തു എന്നല്ലാതെ അതിലപ്പുറം ഒരു സ്ഥാനവും അതിന് കൽപിക്കുവാനില്ലതാനും.

ഒരാൾ തന്റെ കൈവിരൽ സമുദ്രത്തിൽ മുക്കിഎടുക്കുമ്പോൾ ആ വിരലിൽ ഉണ്ടാകുന്ന വെള്ളവും, സമുദ്രത്തിലെ വെള്ളവും തമ്മിലുള്ള താരതമ്യം പോലെയാണ് പര

ലോകത്തെ അപേക്ഷിച്ചു ഇഹലോകത്തിന്റെ സ്ഥിതി എന്ന് ഒരു ഹദീഥില്‍ നബി ﷺ ഉപമിച്ചിരിക്കുന്നു. (അ; മു; തി.) ഇബ്നു മസ്ഊദ് (റ) പറയുകയാണ്: റസൂല്‍ ﷺ ഒരു പായയില്‍ ഉറങ്ങി. എഴുന്നേറ്റപ്പോള്‍ പായയുടെ പാട് തിരുമേനിയുടെ പാര്‍ശ്വത്തില്‍ പതിഞ്ഞിരുന്നു. ഞങ്ങള്‍ അവിടുത്തോട് പറഞ്ഞു: 'ഞങ്ങള്‍ അങ്ങേക്ക് (മെത്തയോ വിരിപ്പോ) വല്ലതും ഉണ്ടാക്കിത്തരട്ടെയോ?' അപ്പോള്‍, തിരുമേനി പറയുകയാണ്: 'ഞാനും ഇഹലോകവുമായി എന്തുണ്ട് ബന്ധം?! ഒരു വാഹന യാത്രക്കാരന്‍ ഒരു വൃക്ഷത്തിന്റെ ചുവട്ടില്‍ തണല്‍ തേടി ചെന്നു, പിന്നെ അത് വിട്ടേച്ചു പോകുകയും ചെയ്തുവെന്നത് പോലെ മാത്രമേ ഞാന്‍ ഇഹത്തിലുള്ളൂ.' (തി)

## വിഭാഗം - 4

وَيَقُولُ ٱلَّذِينَ كَفَرُوا۟ لَوْلَآ أُنزِلَ عَلَيْهِ ءَايَةٌ مِّن رَّبِّهِۦ ۗ قُلْ إِنَّ ٱللَّهَ يُضِلُّ مَن يَشَآءُ وَيَهْدِىٓ إِلَيْهِ مَنْ أَنَابَ ﴿٢٧﴾

**﴿27﴾ അവിശ്വസിച്ചവര്‍ പറയുന്നു: 'ഇവന്റെ [നബിയുടെ]മേല്‍ അവന്റെ റബ്ബിങ്കല്‍ നിന്ന് വല്ല ദൃഷ്ടാന്തവും അവതരിപ്പിക്കപ്പെടാത്തതെന്ത്?!' നീ പറയുക: 'നിശ്ചയമായും അല്ലാഹു, അവന്‍ ഉദ്ദേശിക്കുന്നവരെ വഴിപിഴവിലാക്കുകയും (മനസ്സ്) മടങ്ങിയവരെ അവങ്കലേക്ക് അവന്‍ വഴിചേര്‍ക്കുകയും ചെയ്യുന്നു:-**

ٱلَّذِينَ ءَامَنُوا۟ وَتَطْمَئِنُّ قُلُوبُهُم بِذِكْرِ ٱللَّهِ ۗ

**﴿28﴾ 'അതായത്, വിശ്വസിക്കുകയും, അല്ലാഹുവിന്റെ സ്മരണകൊണ്ട് തങ്ങളുടെ ഹൃദയങ്ങള്‍ ശാന്തമായിത്തീരുകയും ചെയ്യുന്നവര്‍.**

أَلَا بِذِكْرِ ٱللَّهِ تَطْمَئِنُّ ٱلْقُلُوبُ ﴿٢٨﴾

**അല്ലാ (അറിയുക)! അല്ലാഹുവിന്റെ സ്മരണകൊണ്ടത്രെ ഹൃദയങ്ങള്‍ ശാന്തമായിത്തീരുന്നത്.**

ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ طُوبَىٰ لَهُمْ وَحُسْنُ مَـَٔابٍ ﴿٢٩﴾

**﴿29﴾ 'യാതൊരു കൂട്ടര്‍ വിശ്വസിക്കുകയും, സല്‍ക്കര്‍മങ്ങള്‍ പ്രവര്‍ത്തിക്കുകയും ചെയ്തുവോ അവര്‍ക്കാണ് മംഗളവും, നല്ല മടക്കസ്ഥാനവും!'**

---

﴿27﴾ وَيَقُولُ പറയുന്നു الَّذِينَ كَفَرُوا അവിശ്വസിച്ചവര്‍ لَوْلَا أُنزِلَ അവതരിപ്പിക്കപ്പെടാത്തതെന്ത്, ഇറക്കപ്പെട്ടുകൂടേ عَلَيْهِ അവന്റെ (ഇവന്റെ) മേല്‍ آيَةٌ ഒരു ദൃഷ്ടാന്തം, വല്ല ദൃഷ്ടാന്തവും مِّن رَّبِّهِ അവന്റെ റബ്ബില്‍ നിന്ന് قُلْ നീ പറയുക إِنَّ اللَّهَ നിശ്ചയമായും

അല്ലാഹു يُضِلُّ വഴിപിഴവിലാക്കുന്നു مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ وَيَهْدِي അവൻ വഴിചേർക്കുകയും ചെയ്യുന്നു إِلَيْهِ അവങ്കലേക്ക് مَنْ أَنَابَ (ഹൃദയം) മടങ്ങിയവരെ, വിനയപ്പെട്ടവരെ ﴾28﴿ الَّذِينَ അതായത് യാതൊരു കൂട്ടർ آمَنُوا അവർ വിശ്വസിച്ചു وَتَطْمَئِنُّ ശാന്തമായിത്തീരുക (അടങ്ങുക)യും ചെയ്യുന്നു قُلُوبُهُمْ തങ്ങളുടെ ഹൃദയങ്ങൾ بِذِكْرِ സ്മരണ (ഓർമ) കൊണ്ട് اللَّهِ അല്ലാഹുവിന്റെ أَلَا അല്ലാ, അറിയുക بِذِكْرِ اللَّهِ അല്ലാഹുവിന്റെ സ്മരണ കൊണ്ട്, ഓർമകൊണ്ടാണ് تَطْمَئِنُّ ശാന്തമാകുന്നത്, അടങ്ങുന്നു الْقُلُوبُ ഹൃദയങ്ങൾ ﴾29﴿ الَّذِينَ آمَنُوا വിശ്വസിച്ചവർ وَعَمِلُوا പ്രവർത്തിക്കുകയും ചെയ്തു الصَّالِحَاتِ സൽകർമങ്ങൾ طُوبَىٰ മംഗളം لَهُمْ അവർക്കാണ് وَحُسْنُ مَآبٍ നല്ല മടക്ക (പ്രാപ്യ) സ്ഥാനവും

---

ദൃഷ്ടാന്തങ്ങൾ ധാരാളം ഉണ്ടായിരുന്നിട്ട് പിന്നെയും അവിശ്വാസികൾ പുതിയ ദൃഷ്ടാന്തങ്ങൾ ആവശ്യപ്പെട്ടുകൊണ്ടിരുന്നതിനെപ്പറ്റി ഇതിന് മുമ്പും പിമ്പും പല സ്ഥലങ്ങളിലും പ്രസ്താവിച്ചിട്ടുള്ളതാണ്. അത്പോലെതന്നെ, അല്ലാഹു ഉദ്ദേശിക്കുന്നവരെ അവൻ വഴിപിഴവിലാക്കുമെന്നും, അവൻ ഉദ്ദേശിക്കുന്നവരെ അൻ നേർമാർഗത്തിൽ ചേർക്കുമെന്നും പറഞ്ഞതിന്റെ താൽപര്യത്തെക്കുറിച്ചും ഒന്നിലധികം പ്രാവശ്യം മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുള്ളതാണ്. അതുകൊണ്ട് ഈ കാര്യത്തെക്കുറിച്ചു പ്രത്യേകമൊന്നും വിവരിക്കുന്നില്ല. അല്ലാഹുവിലേക്ക് മനസ്സ് മടങ്ങി വിനയരായിത്തീരുന്നവരെയാണ് അവൻ നേർവഴിയിൽ ചേർക്കുക. (يَهْدِي إِلَيْهِ مَنْ أَنَابَ) എന്ന് പറഞ്ഞതിൽനിന്ന് തന്നെ അവൻ വഴിപിഴവിലാക്കുന്നത് ആരെയായിരിക്കുമെന്ന് മനസ്സിലാക്കാവുന്നതാണല്ലോ, പുതിയ ദൃഷ്ടാന്തങ്ങൾ കാണിച്ചുകൊടുക്കുവാൻ ആവശ്യപ്പെടുന്നവർക്ക് നൽകുവാൻ കൽപിച്ച മറുപടിയുടെ ആകെസാരം ഇങ്ങനെ പറയാം: നിങ്ങളെ നേർമാർഗത്തിലാക്കുവാൻ അല്ലാഹു ഉദ്ദേശിച്ചിട്ടില്ലെങ്കിൽ, നിങ്ങൾക്ക് എനി പുതിയൊരു ദൃഷ്ടാന്തം ഇറക്കിത്തന്നിട്ട് ഫലമുണ്ടാകുവാൻ പോകുന്നില്ല. നിങ്ങളെ നേർമാർഗത്തിലാക്കിത്തരുവാൻ ഭക്തിയോടും താഴ്മയോടുംകൂടി അവനോട് അപേക്ഷിക്കുകയാണ് നിങ്ങൾ ചെയ്യേണ്ടത്. നേർമാർഗം പ്രാപിക്കുവാൻ വേണ്ടിതന്നെയാണ് നിങ്ങൾ ദൃഷ്ടാന്തങ്ങൾ ആവശ്യപ്പെടുന്നതെങ്കിൽ, അതിന്വേണ്ടത്ര ദൃഷ്ടാന്തങ്ങൾ നിങ്ങളുടെ മുമ്പിൽ തന്നെയുണ്ട്.

അല്ലാഹുവിന്റെ സ്മരണകൊണ്ട് ഹൃദയങ്ങൾ ശാന്തമായിത്തീരുന്നു (بِذِكْرِ اللَّهِ تَطْمَئِنُّ الْقُلُوبُ) എന്ന് പറഞ്ഞത് വളരെ അർഥഗർഭമായ ഒരു വാക്യമാകുന്നു. അല്ലാഹുവിനെക്കുറിച്ച് യഥാർഥമായ സ്മരണയും ബോധവും ഉള്ളവരെ സംബന്ധിച്ചിടത്തോളം അവർക്ക് ഭയാശങ്കകളോ ആശയക്കുഴപ്പങ്ങളോ, അസ്വാസ്ഥ്യങ്ങളോ ഒന്നും തന്നെ ബാധിക്കുവാനില്ല. അവരെപ്പോഴും ശാന്തരും വേവലാതിയില്ലാത്തവരും, സംതൃപ്തരും അതോടൊപ്പം ധീരചിത്തരുമായിരിക്കും. അവരുടെ വാക്കും, പ്രവൃത്തിയും, വിചാരവികാരങ്ങളുമെല്ലാം നിയന്ത്രിതങ്ങളുമായിരിക്കും. അല്ലാഹുവല്ലാത്ത മറ്റേതിനെക്കുറിച്ചുള്ള സ്മരണമൂലവും ഉണ്ടാവാത്ത ഗുണങ്ങളത്രെ അവ. മാത്രമല്ല, മിക്കപ്പോഴും അവയുടെ എതിർഗുണങ്ങളാണ് അതിന്റെ ഫലം. അല്ലാഹുവിന്റെ സ്മരണ (ذِكْرُ اللَّهِ) സാക്ഷാൽകൃതമാകുമ്പോൾ അത് മനസാ- വാചാ-കർമണാ പ്രകടമായിത്തീരുന്നതാകുന്നു. ധ്യാനം, ഭക്തി, വിനയം ആദിയായവ ഹൃദയംകൊണ്ടും, തസ്ബീഹ് (അല്ലാഹു

വിന്റെ പരിശുദ്ധിയെ പ്രകീർത്തനം ചെയ്യൽ), ഹംദ് (സ്തുതികീർത്തനം ചെയ്യൽ) തക്ബീർ (മഹത്വകീർത്തനം), ദുആ (പ്രാർഥന) ഖുർആൻ പാരായണം മുതലായവ നാവ്കൊണ്ടും, നമസ്കാരം, നോമ്പ് ദാനധർമങ്ങൾ മുതലായ കർമങ്ങൾ പ്രവൃത്തി കൊണ്ടും ഉണ്ടാകുന്ന സ്മരണ (ذكر) കളത്രെ.

كَذَٰلِكَ أَرْسَلْنَاكَ فِي أُمَّةٍ قَدْ خَلَتْ مِن قَبْلِهَا أُمَمٌ لِّتَتْلُوَا۟ عَلَيْهِمُ ٱلَّذِىٓ أَوْحَيْنَآ إِلَيْكَ

**《30》 മുമ്പ് പല സമുദായങ്ങൾ കഴിഞ്ഞുപോകുകയുണ്ടായിട്ടുള്ള ഒരു സമുദായത്തിൽ, അത്പോലെ [അവരിൽ അയക്കുകയുണ്ടായത് പോലെ] നിന്നെ നാം (റസൂലായി) അയച്ചിരിക്കുന്നു, നിനക്ക് നാം 'വഹ്‌യ്' [സന്ദേശം] നൽകിയതിനെ നീ അവർക്ക് ഓതിക്കേൾപിക്കുവാൻ വേണ്ടി.**

وَهُمْ يَكْفُرُونَ بِٱلرَّحْمَٰنِ ۚ قُلْ هُوَ رَبِّى لَآ إِلَٰهَ إِلَّا هُوَ عَلَيْهِ تَوَكَّلْتُ وَإِلَيْهِ مَتَابِ ﴿٣٠﴾

**അവരാകട്ടെ, പരമകാരുണികനിൽ അവിശ്വസിക്കുകയും ചെയ്യുന്നു. നീ പറയുക: 'അവൻ എന്റെ റബ്ബാകുന്നു; അവനല്ലാതെ ഒരു ആരാധ്യനേ ഇല്ല; അവന്റെ മേലത്രെ ഞാൻ ഭരമേല്പിച്ചിരിക്കുന്നത്; അവനിലേക്കുതന്നെയാണ് എന്റെ (പശ്ചാത്തപിച്ച്) മടക്കവും.'**

---

《30》 كَذَٰلِكَ അപ്രകാരം, അത് പോലെ أَرْسَلْنَاكَ നിന്നെ നാം അയച്ചിരിക്കുന്നു فِيٓ أُمَّةٍ ഒരു സമുദായത്തിൽ قَدْ خَلَتْ കഴിഞ്ഞുപോയിട്ടുണ്ട് مِنْ قَبْلِهَا അതിന്റെ (ആ സമുദായത്തിന്റെ) മുമ്പ് أُمَمٌ പല (ചില) സമുദായങ്ങൾ لِتَتْلُوَ നീ ഓതിക്കൊടുക്കു (ഓതിക്കേൾപിക്കു)വാൻ വേണ്ടി عَلَيْهِمُ അവരുടെമേൽ, അവർക്ക് الَّذِيٓ أَوْحَيْنَا നാം വഹ്‌യ് നൽകിയതിനെ إِلَيْكَ നിനക്ക് وَهُمْ അവരാകട്ടെ يَكْفُرُونَ അവിശ്വസിക്കുന്നു بِالرَّحْمَٰنِ റഹ്മാനിൽ (പരമകാരുണികനിൽ) قُلْ നീ പറയുക هُوَ رَبِّي അവൻ എന്റെ റബ്ബാണ് (രക്ഷിതാവാണ്) لَآ إِلَٰهَ ഒരാരാധ്യനുമില്ല إِلَّا هُوَ അവനല്ലാതെ عَلَيْهِ അവന്റെ മേലത്രെ تَوَكَّلْتُ ഞാൻ ഭരമേൽപിച്ചിരിക്കുന്നു وَإِلَيْهِ അവങ്കലേക്കുതന്നെയാണ് مَتَابِ എന്റെ പശ്ചാത്താപം, മടക്കം

---

സാരം: മുമ്പ് പല സമുദായങ്ങളിലേക്കും നാം റസൂലുകളെ അയക്കുകയുണ്ടായി. അതുപോലെ ഈ സമുദായത്തിലേക്ക് നിന്നെ അയച്ചിരിക്കുകയാണ്. ഇതൊരു പുതിയ ഏർപ്പാടൊന്നുമല്ല. അവരുടെ നൻമക്ക് വേണ്ടി നാം നിനക്ക് എത്തിച്ചുതന്ന സന്ദേശങ്ങൾ അവരെ കേൾപിച്ചു മനസ്സിലാക്കുവാൻ വേണ്ടിയാണ് നിന്നെ അയച്ചിരിക്കുന്നത്.

അല്ലാഹു അവർക്ക് നൽകിയ ഈ വമ്പിച്ച കാരുണ്യത്തിന് അവർ നന്ദി കാണിക്കുകയാണ് വേണ്ടിയിരുന്നത്. പക്ഷേ, നന്ദിക്ക്പകരം മഹാകാരുണികനായ അല്ലാഹുവിൽ അവിശ്വസിച്ചു നന്ദികേട് കാണിക്കുകയാണവർ ചെയ്യുന്നത്. അവർ സ്വീകരിച്ചാലും ഇല്ലെങ്കിലും ശരി, എല്ലാം അവനിൽ അർപ്പിച്ചുകൊണ്ട് നീ തൗഹീദിൽ ഉറച്ചുതന്നെ നിന്നുകൊള്ളുക.

وَلَوْ أَنَّ قُرْءَانًا سُيِّرَتْ بِهِ ٱلْجِبَالُ أَوْ قُطِّعَتْ بِهِ ٱلْأَرْضُ أَوْ كُلِّمَ بِهِ ٱلْمَوْتَىٰ ۗ بَل لِّلَّهِ ٱلْأَمْرُ جَمِيعًا ۗ

**﴾31﴿ വല്ല 'ഖുർആനും' [പാരായണ ഗ്രന്ഥവും], അത്മൂലം മലകൾ (തൽസ്ഥാനങ്ങളിൽനിന്ന്) നടത്തപ്പെടുകയോ, അല്ലെങ്കിൽ അത്മൂലം ഭൂമി (തുണ്ടമാക്കി) മുറിക്കപ്പെടുകയോ അത് മൂലം മരണപ്പെട്ടവരുമായി സംസാരിക്കപ്പെടുകയോ ചെയ്തിരുന്നുവെങ്കിൽ (അത് ഈ ഗ്രന്ഥംതന്നെയാകുമായിരുന്നു). പക്ഷേ, കൽപന [അധികാരം] മുഴുവനും അല്ലാഹുവിന്നാകുന്നു.**

أَفَلَمْ يَا۟يْـَٔسِ ٱلَّذِينَ ءَامَنُوٓا۟ أَن لَّوْ يَشَآءُ ٱللَّهُ لَهَدَى ٱلنَّاسَ جَمِيعًا ۗ

**അപ്പോൾ, വിശ്വസിച്ചവർക്ക് വ്യക്തമായി അറിഞ്ഞുകൂടേ? അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ മനുഷ്യരെ മുഴുവനും അവൻ സന്മാർഗത്തിലാക്കുമായിരുന്നുവെന്ന്!**

وَلَا يَزَالُ ٱلَّذِينَ كَفَرُوا۟ تُصِيبُهُم بِمَا صَنَعُوا۟ قَارِعَةٌ أَوْ تَحُلُّ قَرِيبًا مِّن دَارِهِمْ حَتَّىٰ يَأْتِىَ وَعْدُ ٱللَّهِ ۚ إِنَّ ٱللَّهَ لَا يُخْلِفُ ٱلْمِيعَادَ ﴿٣١﴾

**അവിശ്വസിച്ചവർ അവർ പ്രവർത്തിച്ചത് നിമിത്തം- അവർക്ക് മുട്ടി അലക്കുന്ന വല്ല [ശിക്ഷാ] സംഭവവും ബാധിച്ചുകൊണ്ടേയിരിക്കുന്നതാണ്. അല്ലെങ്കിൽ അവരുടെ വസതിക്ക് സമീപം അത് [വന്നു] ഇറങ്ങിക്കൊണ്ടിരിക്കും; അല്ലാഹുവിന്റെ വാഗ്ദത്തം വന്നെത്തുന്നത് വരെ. നിശ്ചയമായും, അല്ലാഹു കരാർനിശ്ചയത്തിന് എതിര് പ്രവർത്തിക്കുകയില്ല.**

---

﴾31﴿ وَلَوْ أَنَّ ആയിരുന്നെങ്കിൽ قُرْآنًا വല്ല ഖുർആനും (പാരായണഗ്രന്ഥവും) سُيِّرَتْ بِهِ അത് മൂലം നടത്തപ്പെട്ടു الْجِبَالُ മല (പർവ്വതം)കൾ أَوْ قُطِّعَتْ അല്ലെങ്കിൽ മുറിക്ക (തുണ്ടമാക്ക)പ്പെട്ടു. بِهِ അത്മൂലം الْأَرْضُ ഭൂമി أَوْ كُلِّمَ അല്ലെങ്കിൽ സംസാരിക്കപ്പെട്ടു بِهِ അത് മൂലം, അതിനാൽ الْمَوْتَىٰ മരണപ്പെട്ടവരുമായി بَلْ പക്ഷേ, എന്നാൽ, എങ്കിലും لِلَّهِ അല്ലാഹുവിനാണ് الْأَمْرُ കൽപന (അധികാരം), കാര്യം جَمِيعًا മുഴുവനും أَفَلَمْ يَيْأَسِ അപ്പോൾ

നിരാശപ്പെട്ടി (വ്യക്തമായി അറിഞ്ഞിട്ടി)ല്ലേ الَّذِينَ آمَنُوا വിശ്വസിച്ചവർ أَن لَّوْ يَشَاءُ ഉദ്ദേശിച്ചിരുന്നുവെങ്കിൽ എന്ന് اللَّهُ അല്ലാഹു لَهَدَى അവൻ സൻമാർഗത്തിലാക്കുകതന്നെ ചെയ്തിരുന്നു (വെന്ന്) النَّاسَ മനുഷ്യരെ جَمِيعًا മുഴുവനും وَلَا يَزَالُ ആയിക്കൊണ്ടേയിരിക്കും الَّذِينَ كَفَرُوا അവിശ്വസിച്ചവർ تُصِيبُهُم അവർക്ക് ബാധിച്ചുകൊണ്ട് بِمَا صَنَعُوا അവർ പ്രവർത്തിച്ചതിനാൽ قَارِعَةٌ വല്ല മുട്ടി അലക്കുന്ന സംഭവം أَوْ تَحُلُّ അല്ലെങ്കിൽ അത് ഇറങ്ങിക്കൊണ്ട്, നീ ഇറങ്ങിക്കൊണ്ട് قَرِيبًا അടുത്ത്, സമീപത്ത് مِّن دَارِهِمْ അവരുടെ വസതിക്ക്, ഭവനത്തോട് حَتَّىٰ يَأْتِيَ വരുന്നത്വരെ وَعْدُ اللَّهِ അല്ലാഹുവിന്റെ വാഗ്ദത്തം, വാഗ്ദാനം إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يُخْلِفُ എതിരു ചെയ്യുക (ലംഘിക്കുക)യില്ല الْمِيعَادَ നിശ്ചയത്തെ, കരാർ (വാഗ്ദത്ത) നിശ്ചയം

---

മുൻവേദഗ്രന്ഥങ്ങളിൽപെട്ട ഏതെങ്കിലും ഒരു പാരായണ ഗ്രന്ഥം അവതരിപ്പിക്കുകയോ, പാരായണം ചെയ്യപ്പെടുകയോ ചെയ്തത് നിമിത്തം–അതിന്റെ ഗൗരവത്താൽ–വല്ല മലകളും അവയുടെ സ്ഥാനം തെറ്റി നീങ്ങിപ്പോകുകയോ, ഭൂമി പൊട്ടിക്കീറി തുണ്ടമായിപ്പോകുകയോ, മരണപ്പെട്ടുപോയ ആളുകളുമായി സംസാരം നടത്തുവാൻ സാധിക്കുകയോ ഉണ്ടായിട്ടില്ല. അങ്ങിനെ വല്ലതും ഉണ്ടായിട്ടുണ്ടെങ്കിൽ, നിശ്ചയമായും ഈ ക്വുർആൻ മൂലവും അതൊക്കെ സംഭവിക്കുമായിരുന്നു. ഏത് നിലക്കും ഈ ഗ്രന്ഥം അവയെക്കാളെല്ലാം ശ്രേഷ്ഠമായത് തന്നെ. പക്ഷേ, വേദഗ്രന്ഥങ്ങൾ മുഖേന അങ്ങിനെയൊന്നും സംഭവിക്കാറില്ലാത്ത സ്ഥിതിക്ക് ഈ ക്വുർആൻ സത്യമാണെങ്കിൽ ഞങ്ങൾക്ക് എന്ത്കൊണ്ട് ഇന്നിന്ന ദൃഷ്ടാന്തങ്ങൾ കാണിച്ചുതരുന്നില്ല എന്നും മറ്റും അവിശ്വാസികൾ പറഞ്ഞുകൊണ്ടിരിക്കുന്നതിന് ന്യായമില്ല. ക്വുർആന്റെ ഏതെങ്കിലും പോരായ്മയോ, ന്യൂനതയോ അല്ല അവരുടെ ഈ നിഷേധത്തിന് കാരണം. അല്ലാഹുവിന്റെ കയ്യിലാണ് സർവകാര്യങ്ങളുടെയും അധികാരവും നിയന്ത്രണവുമിരിക്കുന്നത്. അവൻ വേണമെന്നുദ്ദേശിക്കുന്നപക്ഷം ഇവരടക്കം എല്ലാ മനുഷ്യരും വിശ്വസിക്കുകതന്നെ ചെയ്യും, പക്ഷേ, അവൻ അങ്ങിനെ ഉദ്ദേശിച്ചിട്ടില്ല. സൻമാർഗം പ്രാപിക്കുവാൻ അർഹതയുള്ളവരും അതിന് സന്നദ്ധതയുള്ളവരും ആരൊക്കെയാണെന്ന് അവന്നറിയാം. അങ്ങിനെയുള്ളവർ അതിൽ വിശ്വസിക്കുകയും, അവരെ അവൻ സ്വർഗത്തിലാക്കുകയും ചെയ്യും. ഈ വസ്തുത സത്യവിശ്വാസികൾക്ക് ശരിക്കും അറിയാവുന്നതാണല്ലോ. അത്കൊണ്ട് ആ സത്യനിഷേധികളെപ്പറ്റി അവർ ആശിച്ചിരിക്കേണ്ടതില്ല. ഏതായാലും ഒരു കാര്യം തീർച്ചയാകുന്നു: അല്ലാഹു ചെയ്ത വാഗ്ദത്തം–ഇസ്‌ലാമിന്റെ വിജയം– നടപ്പിൽ വരുക തന്നെ ചെയ്യും. അത് വരെ സ്വൈരമായിരിക്കുവാൻ അവിശ്വാസികൾക്ക് സാധ്യമായിരിക്കയില്ല. അവർക്കിടയിൽ തന്നെയോ, അല്ലെങ്കിൽ അവർക്ക് സ്വൈരജീവിതം സാധ്യമല്ലാത്തവിധം അവരുടെ സമീപസ്ഥലങ്ങളിലോ എന്തെങ്കിലും മഹാവിപത്തുകൾ അവർ അനുഭവിച്ചുകൊണ്ടിരിക്കുന്നതാണ്. അല്ലാഹുവിന്റെ നിശ്ചയത്തിന് ഒരിക്കലും മാറ്റം വരുകയില്ല ഇതൊക്കെയാണ് ഈ വചനത്തിലടങ്ങിയ സാരം.

ഇസ്‌ലാമിന്റെ വിജയവും, ശിർക്കിന്റെ പരാജയവും അടുത്ത ഭാവിയിൽ പരിപൂർണമായിത്തീരുന്നതാണെന്നുള്ള അല്ലാഹുവിന്റെ വാഗ്ദാനം യഥാർഥമായി പുലർന്നതും, അത് വരെയും യുദ്ധം, ക്ഷാമം തുടങ്ങിയ ആപത്തുകൾ മുശ്‌രിക്കുകൾക്ക് അനുഭവപ്പെട്ടുകൊണ്ടിരുന്നതും പ്രസിദ്ധമാണല്ലോ. أَوْ تَحُلُّ قَرِيبًا مِّن دَارِهِمْ എന്ന വാക്യത്തിന് പരിഭാഷയിൽ കണ്ടത് പോലെ– 'അല്ലെങ്കിൽ അവരുടെ വസതിക്ക് സമീപം അത് (ആ മുട്ടി

അലക്കുന്ന സംഭവം) വന്നിറങ്ങിക്കൊണ്ടിരിക്കും.' എന്ന് അർഥം കൽപിച്ചുകൊണ്ടുള്ളതാണ് മേൽകണ്ട വിവരണം. ആ വാക്യത്തിന് 'അല്ലെങ്കിൽ നീ (നബി) അവരുടെ വസതിക്ക് സമീപം ഇറങ്ങിച്ചെല്ലും' എന്നും അർഥം വരാവുന്നതാണ്. മക്കാവിജയം വഴി ഇസ്‌ലാമിന്റെ വിജയം പൂർത്തിയാകുന്നത്വരെ അതിന്റെ പരിസരങ്ങളിലുള്ള ഓരോ രാജ്യങ്ങൾ നബിﷺ ജയിച്ചടക്കിക്കൊണ്ടിരിക്കും എന്നായിരിക്കും അപ്പോൾ ഇതിന്റെ താൽപര്യം. ക്വുർആൻ വ്യാഖ്യാതാക്കളിൽ ഒരു വിഭാഗം ഈ വാക്യത്തിന് കൽപിച്ചിരിക്കുന്ന വ്യാഖ്യാനം ഇതാകുന്നു.

قُرْآن (ക്വുർആൻ) എന്ന വാക്കിന് 'പാരായണം' എന്നും 'പാരായണ ഗ്രന്ഥം' എന്നും അർഥമുണ്ടെന്നും, ഇതിൽ നിന്നാണ് വിശുദ്ധ ക്വുർആനിന് القرآن എന്ന് പേർ വന്നതെന്നും കഴിഞ്ഞ സൂറത്തിലെ 2-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിരിക്കുന്നു. ഇവിടെ 'ക്വുർആൻ' എന്ന് പറഞ്ഞത് മുൻവേദഗ്രന്ഥങ്ങളാകുന്ന പാരായണ ഗ്രന്ഥങ്ങളെ ഉദ്ദേശിച്ചാകുന്നു. ഒരു ഹദീഥിൽ നബിﷺ ഇപ്രകാരം പറയുന്നു: 'ദാവൂദ് (അ)ന് ക്വുർആൻ ലഘുവാക്കപ്പെട്ടിരിക്കുന്നു. അദ്ദേഹത്തിന്റെ മൃഗത്തിന് (വാഹനത്തിന്) ജീനിയിട്ടു കെട്ടുവാൻ അദ്ദേഹം കൽപിച്ചിട്ട് അത് കെട്ടിത്തീരും മുമ്പായി അദ്ദേഹം ക്വുർആൻ ഓതുമായിരുന്നു. അദ്ദേഹം തന്റെ സ്വന്തം കരങ്ങളുടെ പ്രവർത്തനത്തിൽ നിന്നല്ലാതെ ഭക്ഷണം കഴിച്ചിരുന്നതുമില്ല.' (അ; ബു) ഈ നബിവചനത്തിൽ 'ക്വുർആൻ' എന്ന് പറഞ്ഞത് ദാവൂദ് നബി(അ)യുടെ വേദഗ്രന്ഥത്തെ (സബൂറിനെ) ഉദ്ദേശിച്ചാണെന്നു വ്യക്തമാണ്.

أَفَلَمْ يَيْأَسِ എന്ന വാക്കിനാണ് -മിക്ക ക്വുർആൻ വ്യാഖ്യാതാക്കളും കൽപിച്ച പോലെ-'അറിഞ്ഞുകൂടേ' എന്ന് നാമും അർഥം കൽപിച്ചിരിക്കുന്നത്. സാധാരണഗതിയിൽ നിരാശപ്പെട്ടിട്ടില്ലേ' എന്നായിരിക്കും ആ വാക്കിനർഥം വരുക. ഒരു കാര്യത്തെപ്പറ്റി ശരിക്കും വ്യക്തമായി അറിയുമ്പോഴാണല്ലോ അതിന്റെ മറുവശത്തെപ്പറ്റി നിരാശപ്പെടുന്നത്. അവിശ്വാസികൾ ക്വുർആനിൽ വിശ്വസിക്കാത്തതിന്റെ കാരണം നല്ലപോലെ അറിയാവുന്ന സ്ഥിതിക്ക് അവർ വിശ്വസിക്കുന്ന കാര്യത്തിൽ സത്യവിശ്വാസികൾക്ക് ആശയും പ്രതീക്ഷയും ഉണ്ടാവാൻ അവകാശമില്ലല്ലോ. അതാണ് ഈ പ്രയോഗത്തിലടങ്ങിയ സൂചന.

## വിഭാഗം - 5

وَلَقَدِ ٱسْتُهْزِئَ بِرُسُلٍ مِّن قَبْلِكَ فَأَمْلَيْتُ لِلَّذِينَ كَفَرُوا۟ ثُمَّ أَخَذْتُهُمْ ۖ فَكَيْفَ كَانَ عِقَابِ ﴿٣٢﴾

**﴿32﴾ തീർച്ചയായും, നിന്റെ മുമ്പ് പല റസൂലുകളെക്കുറിച്ചും പരിഹസിക്കപ്പെടുകയുണ്ടായിട്ടുണ്ട്; എന്നിട്ട് ഞാൻ (ആ) അവിശ്വസിച്ചവർക്ക് താമസം നൽകി (അയച്ചുവിട്ടു); പിന്നെ, ഞാൻ അവരെ പിടിച്ചു (ശിക്ഷിച്ചു). അപ്പോൾ, എന്റെ ശിക്ഷാ നടപടി എങ്ങിനെയായിരുന്നു? [അത് കുറിക്കുകൊണ്ടില്ലേ?!]**

أَفَمَنْ هُوَ قَآئِمٌ عَلَىٰ كُلِّ نَفْسٍۭ بِمَا كَسَبَتْ ۗ وَجَعَلُوا۟ لِلَّهِ شُرَكَآءَ قُلْ سَمُّوهُمْ ۚ

《33》 അപ്പോൾ, എല്ലാ (ഓരോ) വ്യക്തിയുടെ മേലും അത് (പ്രവർത്തിച്ചു) സമ്പാദിച്ചതിനെപ്പറ്റി (മേൽനോട്ടം ചെയ്തുകൊണ്ട്) നില കൊള്ളുന്ന യാതൊരുവനോ....? [അവനെങ്ങിനെ ഒരു കഴിവും ഇല്ലാത്തവർക്ക് സമമാകുന്നു?!] (എന്നിട്ടും) അവർ അല്ലാഹുവിന് പങ്കാളികളെ ആക്കിയിരിക്കുന്നു! നീ പറയുക: 'നിങ്ങൾ അവരെ (ഒന്നു) പേര് പറഞ്ഞു (വിവരിച്ചു) തരുവിൻ!

أَمْ تُنَبِّـُٔونَهُۥ بِمَا لَا يَعْلَمُ فِى ٱلْأَرْضِ

അതല്ല, ഭൂമിയിൽ (ഉള്ളതായി) അവൻ അറിയാത്ത കാര്യത്തെപ്പറ്റി നിങ്ങൾ അവന് വിവരം അറിയിക്കുന്നുവോ?!

أَم بِظَـٰهِرٍ مِّنَ ٱلْقَوْلِ ۗ

അതല്ല, (അർഥമില്ലാത്ത) വല്ല പുറംവാക്കും മൂലം (അങ്ങിനെ പറയുന്നത്) ആണോ?!'

بَلْ زُيِّنَ لِلَّذِينَ كَفَرُوا۟ مَكْرُهُمْ وَصُدُّوا۟ عَنِ ٱلسَّبِيلِ ۗ وَمَن يُضْلِلِ ٱللَّهُ فَمَا لَهُۥ مِنْ هَادٍ ﴿٣٣﴾

പക്ഷെ, (അതൊന്നുമല്ല-ആ) അവിശ്വസിച്ചവർക്ക് അവരുടെ തന്ത്രം അലങ്കാരമായി കാണിക്കപ്പെട്ടിരിക്കുകയാണ്; അവർ (ശരിയായ) മാർഗത്തിൽ നിന്നും തട്ടിത്തിരിക്കപ്പെടുകയും ചെയ്തിരിക്കുന്നു. ഏതൊരുവനെ അല്ലാഹു വഴിപിഴവിലാക്കുന്നുവോ അവന്ന് (പിന്നെ) നേർവഴിയിലാക്കുന്ന ഒരുവനുമില്ല.

---

《32》 وَلَقَدِ തീർച്ചയായും ഉണ്ട് اسْتُهْزِئَ പരിഹസിക്കപ്പെട്ടിട്ടു(ണ്ട്) بِرُسُلٍ പല റസൂലുകളെപ്പറ്റിയും مِنْ قَبْلِكَ നിന്റെ മുമ്പ് فَأَمْلَيْتُ എന്നിട്ട് ഞാൻ താമസം നൽകി. പിന്തിച്ചു കൊടുത്തു (അയവ് നൽകി) لِلَّذِينَ كَفَرُوا അവിശ്വസിച്ചവർക്ക് ثُمَّ പിന്നെ, പിന്നീട് أَخَذْتُهُمْ അവരെ ഞാൻ പിടിച്ചു فَكَيْفَ അപ്പോൾ എങ്ങിനെ كَانَ ആയിരുന്നു, ഉണ്ടായി عِقَابِ എന്റെ ശിക്ഷാ നടപടി, പ്രതികാര നടപടി. 《33》 أَفَمَنْ അപ്പോൾ യാതൊരുവനോ هُوَ അവൻ قَائِمٌ നിലകൊള്ളുന്നവനാണ് عَلَى كُلِّ نَفْسٍ എല്ലാ വ്യക്തിയുടെ (ദേഹത്തിന്റെ-ആളുടെ-ആത്മാവിന്റെ) മേലും بِمَا كَسَبَتْ അത് സമ്പാദിച്ചതിനെപ്പറ്റി وَجَعَلُوا അവർ ആക്കിയിരിക്കുന്നു لِلَّهِ അല്ലാഹുവിന് شُرَكَاءَ പങ്കാളികളെ قُلْ നീ പറയുക سَمُّوهُمْ

നിങ്ങൾ അവരെ പേരു പറയുവിൻ (നിർണയിച്ചു വിവരിച്ചു തരുക) أَمْ تُنَبِّئُونَهُ അതല്ല (അല്ലാത്തപക്ഷം) നിങ്ങൾ അവന് വിവരം അറിയിക്കുന്നോ, പറഞ്ഞുകൊടുക്കുന്നോ بِمَا لَا يَعْلَمُ അവൻ അറിയാത്തതിനെപ്പറ്റി فِي الْأَرْضِ ഭൂമിയിൽ أَم بِظَاهِرٍ അല്ലെങ്കിൽ വല്ല ബാഹ്യമായ (പുറമെയുള്ള)ത് മൂലമാണോ مِّنَ الْقَوْلِ വാക്കിൽ നിന്നുള്ള بَلْ പക്ഷേ എന്നാൽ زُيِّنَ അലങ്കരിക്ക (അലങ്കാരമായി കാണിക്ക) പ്പെട്ടിരിക്കുന്നു لِلَّذِينَ كَفَرُوا അവിശ്വസിച്ചവർക്ക് مَكْرُهُمْ അവരുടെ തന്ത്രം, കുതന്ത്രം, ഉപായം وَصُدُّوا അവർ തിരിക്ക (തട്ടിവിട) പ്പെടുകയും ചെയ്തിരിക്കുന്നു عَنِ السَّبِيلِ മാർഗത്തിൽ നിന്ന് وَمَن ആരെ, ഏതൊരുവനെ يُضْلِلِ വഴിപിഴവിലാക്കുന്നുവോ اللَّهُ അല്ലാഹു فَمَا لَهُ എന്നാൽ അവന്നില്ല مِنْ هَادٍ ഒരു വഴിചേർക്കുന്നവനും, വഴികാട്ടിയും

---

ഓരോ വ്യക്തിയുടെയും സകല ചെയ്തികളും സൂക്ഷ്മവീക്ഷണം നടത്തിക്കൊണ്ടിരിക്കുന്ന അല്ലാഹുവിന് ചില പങ്കാളികൾ ഉണ്ടെന്നാണല്ലോ അവർ പറയുന്നത്. എന്നാൽ, അവന് പങ്കുകാരായിരിക്കുവാൻ അർഹതയുള്ള ആ പങ്കാളികൾ ആരൊക്കെയാണെന്ന് അവരൊന്ന് വിവരിച്ചുതരട്ടെ, അതൊന്ന് കാണാമല്ലോ. ഒരു പക്ഷേ, അല്ലാഹുവിന്റെ അറിവിൽപെടാത്ത ചില പങ്കാളികൾ ഈ ഭൂമിയിൽ അവന്നുണ്ടെന്നുള്ള ഒരു വിവരം അവന് പറഞ്ഞുകൊടുക്കുകയാണോ അവർ ചെയ്യുന്നത്? അങ്ങിനെയാണെങ്കിൽ അത് തനി കള്ളമാകുന്നു. കാരണം, ഭൂമിയിൽ അല്ലാഹു അറിയാത്ത ഒന്നുംതന്നെയില്ല. എനി, യഥാർഥമൊന്നും നോക്കാതെ, നിരർഥമായ ഒരു വെറും വാക്കായിക്കൊണ്ട് മാത്രം അവർ അങ്ങിനെ പറയുകയാണ് ചെയ്യുന്നതെങ്കിൽ, അതിനൊട്ടു വിലയും കല്പിക്കുവാനില്ല എന്ന് സാരം.

അവരോട് ന്യായവാദം നടത്തിയിട്ടും ഗുണദോഷിച്ചിട്ടും ഫലമില്ല. അവർ ചെയ്യുന്ന ഏത് അക്രമവും തോന്നിയവാസവും തങ്ങൾക്കൊരു അന്തസ്സും അലങ്കാരവുമായിട്ടാണവർ കണക്കുകൂട്ടുന്നത്. നേർവഴി കാണുവാൻ കഴിയാത്തവണ്ണം അവർ അതിൽ നിന്നും അകന്നുപോയിരിക്കുന്നു. അങ്ങിനെയുള്ളവരെ നേർമാർഗത്തിലേക്ക് എത്തിക്കുക അല്ലാഹുവിന് പതിവില്ല إِنَّ اللَّهَ لَا يَهْدِي مَنْ هُوَ كَاذِبٌ كَفَّارٌ - الزمر (നിശ്ചയമായും, ഏതൊരുവൻ വളരെ നന്ദികെട്ട വ്യാജവാദിയാണോ അവനെ അല്ലാഹു നേർമാർഗത്തിലാക്കുകയില്ല. (39: 3) إِنَّ اللَّهَ لَا يَهْدِي مَنْ هُوَ مُسْرِفٌ كَذَّابٌ (നിശ്ചയമായും ഏതൊരുവൻ വലിയ വ്യാജവാദിയും അതിരുകവിഞ്ഞവനുമാണോ അവനെ അല്ലാഹു നേർമാർഗത്തിലാക്കുകയില്ല. (40:28) അല്ലാഹു നേർമാർഗത്തിലാക്കാത്തവരെ പിന്നെ ആർ നേർമാർഗത്തിലാക്കുവാനാണ്?!

لَّهُمْ عَذَابٌ فِي ٱلْحَيَوٰةِ ٱلدُّنْيَا ۖ وَلَعَذَابُ ٱلْءَاخِرَةِ أَشَقُّ ۖ وَمَا لَهُم مِّنَ ٱللَّهِ مِن وَاقٍ ﴿٣٤﴾

**﴿34﴾ അവർക്ക് ഇഹലോക ജീവിതത്തിൽ ഒരു (തരം) ശിക്ഷയുണ്ടായിരിക്കും; പരലോകത്തെ ശിക്ഷയാകട്ടെ, കൂടുതൽ ഞെരുക്കമുള്ളത് തന്നെയായിരിക്കും. അല്ലാഹുവി (ന്റെ ശിക്ഷയി)ൽനിന്ന് കാ(ത്തുരക്ഷി)ക്കുന്ന ഒരാളും അവർക്കില്ലതാനും.**

﴾34﴿ لَهُمْ അവർക്കുണ്ട് عَذَابٌ ശിക്ഷ فِي الْحَيَاةِ ജീവിതത്തിൽ الدُّنْيَا ഐഹിക, ഇഹത്തിലെ وَلَعَذَابُ ശിക്ഷ തന്നെ, ശിക്ഷയാകട്ടെ, الْآخِرَةِ പരത്തിലെ أَشَقُّ അധികം ഞെരുക്കമുള്ളത് وَمَالَهُمْ അവർക്കില്ലതാനും مِنَ اللهِ അല്ലാഹുവിൽ നിന്ന് مِنْ وَاقٍ ഒരു കാക്കുന്ന (സൂക്ഷിക്കുന്ന)വനും

ഇഹത്തിൽ കൊല, ബന്ധനം, അപമാനം, ക്ഷാമം ആദിയായ ശിക്ഷാനുഭവങ്ങൾ, പരത്തിലാകട്ടെ, കഠിനകഠോരവും ശാശ്വതവുമായ നരകശിക്ഷയും!

مَّثَلُ ٱلْجَنَّةِ ٱلَّتِى وُعِدَ ٱلْمُتَّقُونَ ۖ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ ۖ أُكُلُهَا دَآئِمٌ وَظِلُّهَا ۚ تِلْكَ عُقْبَى ٱلَّذِينَ ٱتَّقَوا۟ ۖ وَّعُقْبَى ٱلْكَٰفِرِينَ ٱلنَّارُ ﴿٣٥﴾

**﴾35﴿ സൂക്ഷ്മത പാലിക്കുന്നവരോട് വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ള സ്വർഗത്തിന്റെ മാതിരി (ഇതത്രെ):**

**അതിന്റെ അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കും. അതിലെ ഭോജ്യം നിരന്തരമായതാകുന്നു: അതിലെ തണലും (തന്നെ). അത് സൂക്ഷ്മത പാലിച്ചവരുടെ പര്യവസാനമത്രെ. അവിശ്വാസികളുടെ പര്യവസാനമാകട്ടെ, നരകവുമാകുന്നു.**

﴾35﴿ مَثَلُ ഉപമ, മാതിരി, ഉദാഹരണം الْجَنَّةِ സ്വർഗത്തിന്റെ الَّتِي وُعِدَ വാഗ്ദാനം ചെയ്യപ്പെട്ടതായ الْمُتَّقُونَ സൂക്ഷ്മത പാലിക്കുന്നവരോട്, ഭയഭക്തർക്ക് تَجْرِي നടക്കും, ഒഴുകും مِنْ تَحْتِهَا അതിന്റെ അടിഭാഗത്തിലൂടെ الأَنْهَارُ നദികൾ أُكُلُهَا അതിലെ തീറ്റ (ഭോജ്യം) دَائِمٌ നിരന്തരമായതാണ്, പതിവായി നിലനിൽക്കുന്നതാണ് وَظِلُّهَا അതിലെ തണലും تِلْكَ അത്, അവ عُقْبَى പര്യവസാനമാകുന്നു الَّذِينَ اتَّقَوْا സൂക്ഷ്മത പാലിച്ചവരുടെ وَعُقْبَى പര്യവസാനമാകട്ടെ الْكَافِرِينَ അവിശ്വാസികളുടെ النَّارُ നരകവുമാകുന്നു.

ആദം നബി(അ)യെ സൃഷ്ടിച്ചശേഷം അദ്ദേഹത്തെ സ്വർഗത്തിൽ താമസിപ്പിച്ച അവസരത്തിൽ അല്ലാഹു അദ്ദേഹത്തോട് പറയുകയുണ്ടായി; 'നിശ്ചയമായും നിനക്കവിടെ വിശക്കാതെയും നഗ്നമാകാതെയുമിരിക്കാം. നിനക്കവിടെ ദാഹിക്കാതെയും വെയിൽകൊള്ളാതെയുമിരിക്കാം. (ത്വാഹാ: 118, 119)

وَٱلَّذِينَ ءَاتَيْنَٰهُمُ ٱلْكِتَٰبَ يَفْرَحُونَ بِمَآ أُنزِلَ إِلَيْكَ ۖ وَمِنَ ٱلْأَحْزَابِ مَن يُنكِرُ بَعْضَهُۥ ۚ قُلْ

**﴾36﴿ നാം (വേദ) ഗ്രന്ഥം നൽകിയിട്ടുള്ളവർ, നിനക്ക് ഇറക്കപ്പെട്ടതിൽ സന്തോഷം കൊള്ളുന്നതാണ്. (ആ) കക്ഷികളിൽ തന്നെയുണ്ട് അതിന്റെ ചിലഭാഗം നിഷേധിക്കുന്നവർ. നീ പറയുക; 'ഞാൻ അല്ലാഹുവിനെ**

إِنَّمَآ أُمِرۡتُ أَنۡ أَعۡبُدَ ٱللَّهَ وَلَآ أُشۡرِكَ بِهِۦٓۚ إِلَيۡهِ أَدۡعُواْ وَإِلَيۡهِ مَـَٔابِ ﴿٣٦﴾

**ആരാധിക്കുകയും, അവനോട് പങ്കു ചേർക്കാതിരിക്കുകയും ചെയ്യണമെന്ന് മാത്രമേ എന്നോട് കൽപിക്കപ്പെട്ടിട്ടുള്ളൂ. അവനിലേക്കത്രെ ഞാൻ ക്ഷണിക്കുന്നത്. അവനിലേക്ക് തന്നെയാണ് എന്റെ മടങ്ങിച്ചെല്ലലും.'**

---

﴾36﴿ وَالَّذِينَ യാതൊരു കൂട്ടർ آتَيْنَاهُمُ അവർക്ക് നാം നൽകിയിരിക്കുന്നു الْكِتَابَ (വേദ) ഗ്രന്ഥം يَفْرَحُونَ അവർ സന്തോഷിക്കും بِمَا أُنْزِلَ അവതരിപ്പിക്കപ്പെട്ടതിൽ إِلَيْكَ നിനക്ക് وَمِنَ الْأَحْزَابِ (ആ) കക്ഷികളിൽ തന്നെയുണ്ട് مَنْ يُنْكِرُ നിഷേധിക്കുന്നവർ بَعْضَهُ അതിൽ ചിലത് قُلْ നീ പറയുക إِنَّمَا أُمِرْتُ ഞാൻ കൽപിക്കപ്പെടുകമാത്രം ചെയ്തിരിക്കുന്നു أَنْ أَعْبُدَ ഞാൻ ആരാധിക്കുവാൻ اللَّهَ അല്ലാഹുവിനെ وَلَا أُشْرِكَ ഞാൻ പങ്കു ചേർക്കാതിരിക്കുവാനും بِهِ അവനോട്, അവനിൽ إِلَيْهِ അവനിലേക്ക് തന്നെ أَدْعُو ഞാൻ ക്ഷണിക്കുന്നു وَإِلَيْهِ അവനിലേക്ക് തന്നെ مَآبِ എന്റെ മടങ്ങിച്ചെല്ലലും.

---

വേദക്കാർ സത്യത്തിൽ നിന്ന് വളരെയധികം പിഴച്ചുപോയിട്ടുണ്ടെങ്കിലും മതാവശിഷ്ടങ്ങളായി കുറേയെല്ലാം വിശ്വാസാചാരങ്ങൾ അവരിൽ നിലവിലുണ്ടായിരുന്നു. അതുകൊണ്ട് നബിﷺക്ക് അവതരിച്ച ഈ വേദഗ്രന്ഥം സത്യമാണെന്നും, വിഗ്രഹാരാധന തുടങ്ങിയ മുശ്‌രിക്കുകളുടെ പല വിശ്വാസാചാരങ്ങളും തെറ്റാണെന്നും അവർക്കറിയാമായിരുന്നു. തങ്ങളുടെ വേദഗ്രന്ഥവും ഖുർആനും തമ്മിലുള്ള യോജിപ്പിന്റെ അടിസ്ഥാനത്തിൽ വേദക്കാർ മുഴുവനും ഖുർആനെക്കുറിച്ച് സന്തോഷം കൊള്ളേണ്ടവരാണ്. പക്ഷേ, എല്ലാവരും അങ്ങിനെ ചെയ്തില്ല. ഒരു വിഭാഗം അതിൽ സന്തോഷവും താൽപര്യവും പ്രകടിപ്പിച്ചു. ഈ വിഭാഗത്തെപ്പറ്റിയാണ് വേദഗ്രന്ഥം പാരായണം ചെയ്യേണ്ട മുറപ്രകാരം പാരായണം ചെയ്യുന്ന വേദക്കാർ ഇതിൽ – ഈ ഖുർആനിൽ വിശ്വസിക്കുന്നതാണ് എന്ന് സൂ: അൽബഖറ: 121 ൽ അല്ലാഹു പറഞ്ഞിരിക്കുന്നത്. യഹൂദികളിൽ അബ്ദുല്ലാഹിബ്നുസലാം (റ) മുതലായ അൽപം ചിലരും, ക്രിസ്ത്യാനികളിൽ അബ്സീനിയാ, നജ്റാൻ എന്നിവിടങ്ങളിൽ നിന്ന് മുസ്‌ലിംകളായിത്തീർന്ന ഏതാനും ആളുകളും ഖുർആനിൽ സന്തോഷം കൊള്ളുകയും വിശ്വസിക്കുകയും ചെയ്തു. മറ്റൊരു വിഭാഗം–ഇവരാണ് അവരിൽ ബഹുഭൂരിഭാഗം– തങ്ങളുടെ പക്കൽ നിലവിലുള്ള വിശ്വാസാചാരങ്ങൾക്ക് നിരക്കാത്തതായി ഖുർആനിൽ കണ്ടതെല്ലാം നിഷേധിക്കുന്നവരായിരുന്നു. ഇവരാണ് വേദക്കാരിൽ നിന്ന് ഇസ്‌ലാമിന്റെ ശത്രുക്കളായി മാറിയ കക്ഷി. കഅ്ബുബ്നുൽ അശ്റഫ് മുതലായ യഹൂദീ തലവൻമാരും സയ്യിദ്, ആഖിബ് മുതലായ നജ്റാനീ ക്രിസ്തീയ നേതാക്കളും ഈ വിഭാഗത്തിൽ ഉൾപ്പെട്ടവരാകുന്നു.

നിങ്ങൾ സ്വീകരിച്ചാലും ഇല്ലെങ്കിലും ശരിനിങ്ങളുടെ വേദഗ്രന്ഥം മുഖേന അല്ലാഹു കൽപിച്ച അതേ മൗലിക സിദ്ധാന്തമാകുന്ന തൗഹീദ് തന്നെയാണ് എന്നോടും കൽപിക്കപ്പെടുന്നത്. അതിൽ വിട്ടുവീഴ്ചക്ക് യാതൊരു പഴുതുമില്ല. അതിലേക്ക് മാത്രമാണ് എല്ലാവരെയും ഞാൻ ക്ഷണിക്കുന്നതും. വല്ല വീഴ്ചയും ഞാൻ കാണിക്കുന്നപക്ഷം ഞാൻ അല്ലാഹുവിന്റെ മുമ്പിൽ ഉത്തരം പറയേണ്ടിവരും. അവനിലേക്കാണല്ലോ ഞാൻ

തിരിച്ചു ചെല്ലുക. എന്നൊക്കെ അവരോട് പറയുവാൻ നബി ﷺ യോട് അല്ലാഹു കൽപി ക്കുന്നു. സൂഃ ആലുഇംറാനിൽ വേദക്കാരെ തൗഹീദിലേക്കു ക്ഷണിക്കുവാൻ കൽപിച്ച കൽപന ഇങ്ങിനെ കാണാവുന്നതാണ്: .....قُلْ يَا أَهْلَ الْكِتَابِ تَعَالَوْا إِلَىٰ كَلِمَةٍ(പറയുക: വേദക്കാരേ, നമുക്കും നിങ്ങൾക്കുമിടയിൽ സമമായ ഒരു വാക്യത്തിലേക്ക് വരുവിൻ. അതായത് നാം അല്ലാഹുവിനെയല്ലാതെ ആരാധിക്കരുതെന്നും, അവനോട് ഒന്നിനെയും പങ്കുചേർക്കരുതെന്നും....' (3:64)

وَكَذَٰلِكَ أَنزَلْنَٰهُ حُكْمًا عَرَبِيًّا ۚ وَلَئِنِ ٱتَّبَعْتَ أَهْوَآءَهُم بَعْدَمَا جَآءَكَ مِنَ ٱلْعِلْمِ مَا لَكَ مِنَ ٱللَّهِ مِن وَلِيٍّ وَلَا وَاقٍ ﴿٣٧﴾

**《37》 അത് പോലെ, ഇതിനെ [ക്വുർആനെ] നാം അറബി (ഭാഷ)യിലുള്ള ഒരു വിധി നിയമമായി അവതരിപ്പിച്ചിരിക്കുന്നു. നിനക്ക് അറിവിൽനിന്നും വന്നു കിട്ടിയതിന് ശേഷം അവരുടെ ഇച്ഛകളെ നീ പിൻപറ്റിയെങ്കിൽ, അല്ലാഹുവി(ന്റെ ശിക്ഷയി)ൽ നിന്ന് രക്ഷാധികാരിയാകട്ടെ, കാ(ത്തുരക്ഷി)ക്കുന്നവനാകട്ടെ, നിനക്കു(ണ്ടാവുക) ഇല്ല.**

---

《37》 وَكَذَٰلِكَ അതുപോലെ أَنزَلْنَاهُ ഇത് നാം അവതരിപ്പിച്ചിരിക്കുന്നു حُكْمًا ഒരു വിധിയായി, നിയമമായി عَرَبِيًّا അറബിയിലുള്ളതായ وَلَئِنِ اتَّبَعْتَ നീ പിൻപറ്റിപ്പോയെങ്കിൽ أَهْوَاءَهُمْ അവരുടെ ഇച്ഛകളെ, തന്നിഷ്ടങ്ങളെ بَعْدَ ശേഷം, പിറകെ مَا جَاءَكَ നിനക്ക് വന്നതിന് مِنَ الْعِلْمِ അറിവിൽ നിന്ന് مَالَكَ നിനക്കില്ല مِنَ اللَّهِ അല്ലാഹുവിൽ നിന്ന് مِن وَلِيٍّ ഒരു ബന്ധുവും, രക്ഷാധികാരിയും وَلَا وَاقٍ ഒരു കാക്കുന്ന (സൂക്ഷിക്കുന്ന)വനുമില്ല.

---

മുമ്പ് വേദക്കാരിൽ അവതരിപ്പിക്കപ്പെട്ടിരുന്നത്പോലെയുള്ള ഒരു വേദഗ്രന്ഥം തന്നെയാണ് ഈ ക്വുർആനും. മനുഷ്യൻ അറിഞ്ഞും ആചരിച്ചും വരേണ്ടുന്ന നിയമ നടപടികളാണ് അതിലുള്ളത്. അവതരിക്കുന്നത് അറബികൾക്കിടയിലാകകൊണ്ട് അത് അറബിയിലാക്കിയിരിക്കയാണ് എന്നൊക്കെയാണ് ഒന്നാമത്തെ വാക്യത്തിലെ ആശയം. തുടർന്നുകൊണ്ടു വേദക്കാരുടെ തന്നിഷ്ടങ്ങളെ പിൻപറ്റരുതെന്നു നബിﷺ യോട് വിരോധിച്ചത് നബിﷺ അങ്ങിനെ ചെയ്തേക്കാനിടയുള്ളത്കൊണ്ടല്ല; അവിടുത്തെ പ്രബോധനങ്ങളിൽ അവർക്ക് വേണ്ടി വല്ല വിട്ടുവീഴ്ചയും സ്വീകരിച്ചാൽ കൊള്ളാമെന്നുള്ള അവരുടെ മോഹവും പ്രതീക്ഷയും വിട്ടേക്കുവാൻ വേണ്ടിയാണത്. സത്യവിശ്വാസികൾക്കാകട്ടെ, ഇതുമൂലം മനക്കരുത്ത് വർധിക്കുകയും ചെയ്യുന്നതാണ്.

## വിഭാഗം – 6

وَلَقَدْ أَرْسَلْنَا رُسُلًا مِّن قَبْلِكَ

**《38》 നിനക്ക് മുമ്പ് പല റസൂലുകളെയും നാം അയക്കുകയുണ്ടായിട്ടുണ്ട്.**

وَجَعَلْنَا لَهُمْ أَزْوَٰجًا وَذُرِّيَّةً ۚ وَمَا كَانَ لِرَسُولٍ أَن يَأْتِيَ بِـَٔايَةٍ إِلَّا بِإِذْنِ ٱللَّهِ ۗ لِكُلِّ أَجَلٍ كِتَابٌ ﴿٣٨﴾

**അവർക്ക് നാം ഭാര്യമാരെയും, സന്താനങ്ങളെയും ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു. ഒരു റസൂലിനും തന്നെ അല്ലാഹുവിന്റെ അനുമതി പ്രകാരമല്ലാതെ ഒരു ദൃഷ്ടാന്തവും കൊണ്ടുവരാവതല്ല. എല്ലാ (ഓരോ) കാലാവധിക്കുമുണ്ട് ഒരു (രേഖാ) ഗ്രന്ഥം.**

يَمْحُوا۟ ٱللَّهُ مَا يَشَآءُ وَيُثْبِتُ ۖ وَعِندَهُۥٓ أُمُّ ٱلْكِتَٰبِ ﴿٣٩﴾

**﴾39﴿ അല്ലാഹു ഉദ്ദേശിക്കുന്നത് അവൻ മായിക്കുകയും സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. മൂലഗ്രന്ഥം (അഥവാ മൂലരേഖ) അവന്റെ പക്കൽ ഉണ്ട്താനും.**

---

﴾38﴿ وَلَقَدْ أَرْسَلْنَا തീർച്ചയായും നാം അയച്ചിട്ടുണ്ട്, അയക്കുകയുണ്ടായി. رُسُلًا പല റസൂലുകളെയും مِنْ قَبْلِكَ നിന്റെ മുമ്പ് وَجَعَلْنَا നാം ഏർപ്പെടുത്തുക (ആക്കുക, ഉണ്ടാക്കുക)യും ചെയ്തിരിക്കുന്നു. لَهُمْ അവർക്ക് أَزْوَاجًا ഇണകളെ (ഭാര്യമാരെ) وَذُرِّيَّةً സന്തതികളെയും وَمَا كَانَ ആകാവതല്ല, പാടില്ല لِرَسُولٍ ഒരു റസൂലിനും أَنْ يَأْتِيَ അദ്ദേഹം വരൽ بِآيَةٍ വല്ല ദൃഷ്ടാന്തവും കൊണ്ട് إِلَّا بِإِذْنِ അനുവാദപ്രകാരം (സമ്മതത്തോടെ) അല്ലാതെ اللهِ അല്ലാഹുവിന്റെ لِكُلِّ أَجَلٍ എല്ലാ കാലാവധിക്കുമുണ്ട് كِتَابٌ ഒരു ഗ്രന്ഥം (രേഖ–നിശ്ചയം–നിയമം). ﴾39﴿ يَمْحُو اللهُ അല്ലാഹു മായിക്കുന്നു, നീക്കിക്കളയും مَا يَشَاءُ അവൻ ഉദ്ദേശിക്കുന്നത് وَيُثْبِتُ സ്ഥിരപ്പെടുത്തുക (ഉറപ്പിച്ചുവെക്കുക)യും ചെയ്യും. وَعِنْدَهُ അവന്റെ പക്കലുണ്ട്താനും أُمُّ الْكِتَابِ മൂലഗ്രന്ഥം, മൂലരേഖ

---

ആദ്യത്തെ വചനത്തിൽ പ്രധാനമായി രണ്ട് വിഷയങ്ങൾ അടങ്ങിയിരിക്കുന്നു.

(1) മുഹമ്മദ് അല്ലാഹുവിന്റെ റസൂലാണെങ്കിൽ എന്ത്കൊണ്ട് മറ്റു മനുഷ്യരെപ്പോലെ അവൻ ഭാര്യാമക്കളുള്ളവനായിരിക്കുകയും, ഭക്ഷണം കഴിക്കുകയും, അങ്ങാടിയിൽക്കൂടി നടക്കുകയും ചെയ്യുന്നു? എന്നിങ്ങനെ അവിശ്വാസികൾ പറയാറുണ്ടായിരുന്നു. ഇതിന് അല്ലാഹു മറുപടി പറയുന്നു: മുഹമ്മദ് ഒരു പുതിയ റസൂലല്ല. അദ്ദേഹത്തിന് മുമ്പും പല റസൂലുകൾ വന്നിട്ടുണ്ട്. ഭാര്യമാരും മക്കളുമൊക്കെ അവർക്കും ഉണ്ടായിരുന്നു. അല്ലാഹുവിന്റെ റസൂലുകളായത്കൊണ്ട് അവരാരും മാനുഷ പ്രകൃതിക്കതീതരായിരുന്നില്ല. അപ്പോൾ മുഹമ്മദിന് ഭാര്യമാരും മക്കളും ഉള്ളതുകൊണ്ട് അദ്ദേഹം റസൂലല്ലാതാകുന്നില്ല.

(2) മുഹമ്മദ് അല്ലാഹുവിന്റെ റസൂലാണെങ്കിൽ ഞങ്ങൾ ആവശ്യപ്പെടുന്ന അമാനുഷിക ദൃഷ്ടാന്തം അവൻ ഞങ്ങൾക്ക് കാണിച്ചുതരേണ്ടതല്ലേ എന്നും മറ്റുമുള്ള അവിശ്വാസികളുടെ വാദത്തിന് അല്ലാഹു മറുപടി നൽകുന്നു: ദൃഷ്ടാന്തം കാണിക്കൽ അല്ലാഹുവിന്റെ മാത്രം കഴിവിൽപെട്ടതാണ്. സ്വന്തം നിലക്ക് ഒരു റസൂലിനും അതിന് കഴിവില്ല. അല്ലാഹുവിന്റെ അനുമതിയും ഉദ്ദേശ്യവും ഉണ്ടാകുമ്പോൾ മാത്രമേ അത് സംഭവി

ക്കുകയുള്ളൂ. ഏത് സന്ദർഭത്തിലാണത് സംഭവിക്കേണ്ടത്, സന്ദർഭത്തിനൊത്ത ദൃഷ്ടാന്തം ഏതാണ് എന്നിങ്ങനെയുള്ള കാര്യങ്ങൾക്കൊക്കെ അല്ലാഹുവിന്റെ അടുക്കൽ ചില നിശ്ച യങ്ങളും നിയമവ്യവസ്ഥകളുമുണ്ട്. അതനുസരിച്ച് വേണ്ടിവരുമ്പോൾ വേണ്ടുന്ന ദൃഷ്ടാ ന്തങ്ങൾ അവൻ അവതരിപ്പിക്കുകയും ചെയ്യും. അല്ലാതെ, ജനങ്ങളോ റസൂലുകളോ ആവശ്യപ്പെടുമ്പോൾ അത് സംഭവിക്കുവാൻ പോകുന്നില്ല.

നബി തിരുമേനിﷺയെപ്പോലെ മുമ്പുള്ള റസൂലുകൾക്ക് ഭാര്യമാരും, മക്കളും ഉണ്ടാ യിരുന്നുവെന്ന് പറയുമ്പോൾ ഈസാ നബി(അ)ക്കും ഭാര്യാമക്കളുണ്ടായിരുന്നുവെന്ന് വരുമല്ലോ– അദ്ദേഹം വിവാഹം കഴിച്ചിരുന്നില്ലല്ലോ– എന്ന് ചോദിക്കപ്പെട്ടേക്കാം. റസൂ ലുകളുടെ മൊത്തത്തിലുള്ള സ്ഥിതിയാണ് അല്ലാഹു പ്രസ്താവിച്ചത്. അതിൽനിന്ന് ഒന്നോ രണ്ടോ വ്യക്തികൾ ഒഴിവായിരിക്കുന്നതിൽ അസാംഗത്യമൊന്നുമില്ല. പൊതു വായ ഒരു കാര്യത്തെക്കുറിച്ച് പറയുമ്പോൾ, വിശദമായ പരിശോധനയിൽ ദുർലഭം ചിലത് അതിൽനിന്ന് ഒഴിവായിരിക്കുക സാധാരണമത്രെ.

രണ്ടാമത്തെ വചനത്തിൽ يَمْحُو اللَّهُ مَا يَشَاءُ وَيُثْبِتُ (അല്ലാഹു ഉദ്ദേശിക്കുന്നത് അവൻ മായിച്ചുകളയുകയും, സ്ഥിരപ്പെടുത്തുകയും ചെയ്യും) എന്ന വാക്യത്തിന്റെ വ്യാഖ്യാന ത്തിൽ പണ്ഡിതൻമാർക്കിടയിൽ പല അഭിപ്രായങ്ങളും കാണാം. മായിക്കലി (محو) ന്റെ അർഥമെന്താണെന്നും, ഏത് തരത്തിലുള്ള വിധി നിശ്ചയങ്ങളിലാണത് സംഭവിക്കു കയെന്നുമുള്ളതിൽ അവർ സ്വീകരിച്ച നിലപാടാണ് ഭിന്നതക്ക് കാരണം. പ്രസ്തുത വാക്യത്തിന്റെ ബാഹ്യമായ അർഥവ്യാപ്തിയിൽ ഉൾപ്പെടുന്ന എല്ലാ വിഷയങ്ങളിലും അല്ലാഹുവിന്റെ ഉദ്ദേശ്യം അനുസരിച്ച് മാറ്റം സംഭവിക്കുമെന്നാണ് ഒരു വിഭാഗം പണ്ഡി തന്മാർ അതിൽനിന്ന് മനസ്സിലാക്കുന്നത്. ആയുഷ്ക്കാലം, ആഹാരം, ഭാഗ്യനിർഭാഗ്യം, രോഗാരോഗ്യം, വിശ്വാസാവിശ്വാസം തുടങ്ങിയ കാര്യങ്ങളെല്ലാം ഇതനുസരിച്ച് മായി ക്കലിന് അഥവാ മാറ്റത്തിന്– വിധേയമാകുന്നു. ഉമർ, ഇബ്നു മസ്ഊദ്, ഇബ്നു അബ്ബാസ്, അബൂവാഇൽ, ക്വത്താദഃ, ളഹ് ഹാക്ക്, ഇബ്നു ജുറൈജ് (റ) മുതലായ മഹാന്മാർ ഈ അഭിപ്രായത്തോട് യോജിക്കുന്നവരായിട്ടാണ് അറിയപ്പെടുന്നത്. 'അല്ലാഹുവേ, എന്നെ നീ ദുർഭാഗ്യവാന്മാരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ടെങ്കിൽ, അത് മായിച്ചു എന്നെ നീ സൽഭാഗ്യവാന്മാരുടെ കൂട്ടത്തിൽ ആക്കിത്തരേണമേ! നീ ഉദ്ദേശിക്കുന്നത് നീ മായി ക്കുകയും, സ്ഥിരപ്പെടുത്തുകയും ചെയ്യുമല്ലോ' എന്ന അർഥത്തിലുള്ള ചില പ്രാർഥന കൾ ഉമറും, ഇബ്നു മസ്ഊദും, അബൂവാഇലും (റ) പ്രാർഥിക്കാറുണ്ടായിരുന്നതായി നിവേദനങ്ങളും വന്നിട്ടുണ്ട്. 'കുടുംബബന്ധം പാലിക്കുന്നത് ഉപജീവനത്തിൽ വിശാല തയും, ആയുസ്സിൽ വർധനവും ഉണ്ടാക്കുന്നതാണ്' (ബു;മു.) എന്നത് പോലെയുള്ള ചില നബിവചനങ്ങൾ ഈ അഭിപ്രായത്തിന് പിൻബലം നൽകുകയും ചെയ്യുന്നു.

ചില പ്രത്യേക വിഷയങ്ങളിൽ മാത്രമേ മായിക്കൽ–മാറ്റം വരുത്തൽ– ഉണ്ടാകുകയു ള്ളൂവെന്നും, അല്ലാഹു ഉദ്ദേശിക്കുന്നതിനെ അവൻ മായിക്കുമെന്ന് പറഞ്ഞത് ആ പ്രത്യേക വിഷയങ്ങളെ ഉദ്ദേശിച്ചാണെന്നുമാണ് മറ്റൊരു അഭിപ്രായം. എന്നാലും, പ്രത്യേക വിഷ യങ്ങളെ നിർണയിക്കുന്നതിലും മായിക്കലിന്റെ ഉദ്ദേശ്യം വിവരിക്കുന്നതിലും വ്യത്യസ്ത മായ അഭിപ്രായങ്ങളുണ്ട്താനും.

ചില വസ്തുതകൾ ഇവിടെ മനസ്സിരുത്തേണ്ടതുണ്ട്:

(1) അല്ലാഹു ഉദ്ദേശിക്കുന്ന കാര്യം അവൻ മായിക്കുകയും, അവൻ ഉദ്ദേശിക്കുന്ന കാര്യം അവൻ സ്ഥിരപ്പെടുത്തുകയും ചെയ്യുമെന്ന് അല്ലാഹു പറയുന്നു. അവന്റെ ഈ

പ്രസ്താവനക്ക് വല്ല ഉപാധിയോ പരിമിതിയോ കൂട്ടിച്ചേർക്കാതെ, അതിന്റെ മുഖവിലക്ക് തന്നെ സ്വീകരിക്കുന്നതിലാണ് കൂടുതൽ സുരക്ഷിതത്വമുള്ളത്. അവൻ എന്തുദ്ദേശിക്കുന്നുവോ അതിനെ, എങ്ങിനെ ഉദ്ദേശിക്കുന്നുവോ അങ്ങിനെ അവൻ മായിക്കുകയും സ്ഥിരപ്പെടുത്തുകയും ചെയ്യുന്നുവെന്നല്ലാതെ, ഇന്നിന്ന കാര്യം അതിൽനിന്ന് ഒഴിവാണെന്നോ, ഇന്നിന്ന കാര്യം അതിൽനിന്ന് ഒഴിവല്ലെന്നോ നിശ്ചയിക്കേണമെങ്കിൽ അതിന് തക്കതായ തെളിവുതന്നെ വേണം.

(2) അല്ലാഹുവിന്റെ ഏതെങ്കിലും വിധി നിശ്ചയത്തിൽ എന്തെങ്കിലും ഭേദഗതി വരുത്തുന്നപക്ഷം. അത് അവന്റെ മുൻനിശ്ചയത്തിലുള്ള വൈകല്യമോ, പോരായ്മയോ കൊണ്ടല്ലെന്നും, അവന് മാത്രം അറിയാവുന്ന ചില പ്രത്യേക യുക്തിരഹസ്യങ്ങൾ അതിൽ അടങ്ങിയിരിക്കുന്നത്കൊണ്ടായിരിക്കുമെന്നും പറയേണ്ടതില്ലല്ലോ. ഈ വിഷയകമായി അറിഞ്ഞിരിക്കേണ്ടുന്ന പലതും 'ക്വദ്വാ-ക്വദ്റി'നെ സംബന്ധിച്ച് സൂഃ ഹദീദിന് ശേഷം കൊടുത്തിട്ടുള്ള വ്യാഖ്യാനക്കുറിപ്പിൽ കാണാവുന്നതാകുന്നു)

ളഹ് ഹാക്ക്ബ്നു മുസാഹിം പ്രസ്താവിച്ചതായി ഇബ്നുകഥീർ (റ) ഉദ്ധരിച്ച ഒരു വാചകത്തിന്റെ സാരം ഇപ്രകാരമാണ്: അല്ലാഹു ആകാശത്ത്നിന്ന് ഇറക്കിയ ഓരോ ഗ്രന്ഥത്തിനും ഒരു നിശ്ചിത കാലവും അവധിയും ഉള്ളത്കൊണ്ട് അവയിൽ ചിലത് മുമ്പ്തന്നെ മായിക്കുകയും അവസാനം ക്വുർആൻ മുഖേന എല്ലാം മായിക്കുക- അഥവാ നസ്ഖ് ചെയ്യുക-യും ചെയ്തിരിക്കുന്നു.

وَعِندَهُۥٓ أُمُّ ٱلْكِتَـٰبِ (മൂലഗ്രന്ഥം-അഥവാ മൂലരേഖ-അവന്റെ പക്കലുണ്ട്) എന്നാണല്ലോ തുടർന്നുള്ള വാക്യം. أُمُّ ٱلْكِتَـٰبِ (ഉമ്മുൽ കിതാബ്) എന്ന വാക്കിന്റെ അർഥങ്ങളെപ്പറ്റി സൂറഃ ഫാതിഹയുടെ ആരംഭത്തിലും, ആലു ഇംറാൻ 3-ാം വചനത്തിന്റെ വ്യാഖ്യാനത്തിലും മുമ്പ് വിവരിച്ചിട്ടുണ്ട്. ഇവിടെ ആ വാക്ക്കൊണ്ടുള്ള വിവക്ഷയെന്ന നിലക്ക് **علم الله** (അല്ലാഹുവിന്റെ അറിവ്) എന്നും, **اللَوْحُ المَحْفُوظ** (ലൗഹുൽ മഹ്ഫൂദ്) അഥവാ സൂക്ഷിക്കപ്പെട്ട ഫലകം- എന്ന് പറയപ്പെടുന്ന അല്ലാഹുവിന്റെ ജ്ഞാനരേഖ **(*)** എന്നും **الذكر** (പ്രമാണം) എന്നുമാണ് ക്വുർആൻ വ്യാഖ്യാതാക്കൾ പ്രസ്താവിച്ചു കാണുന്നത്. അനാദി മുതൽ കാലാകാലം വരെയുണ്ടാകുന്ന സർവകാര്യങ്ങളെക്കുറിച്ചുമുള്ള അല്ലാഹുവിന്റെ ജ്ഞാനരേഖ എന്നത്രെ ആ മൂന്ന് വാക്കുകളുടെയും താൽപര്യം.

وَإِن مَّا نُرِيَنَّكَ بَعْضَ ٱلَّذِى نَعِدُهُمْ أَوْ نَتَوَفَّيَنَّكَ فَإِنَّمَا عَلَيْكَ ٱلْبَلَـٰغُ وَعَلَيْنَا ٱلْحِسَابُ ﴿٤٠﴾

**﴾40﴿ അവരോട് നാം വാഗ്ദത്തം ചെയ്യുന്നതിൽ ചിലത് [ചില ശിക്ഷാ നടപടികൾ] നാം നിനക്ക് കാണിച്ചുതരുകയോ, അല്ലെങ്കിൽ (അതിന് മുമ്പ്) നിന്നെ നാം പിടിച്ചെടുക്കുകയോ തന്നെ ചെയ്തുവെങ്കിലും, നിന്റെ മേൽ പ്രബോധനം മാത്രമാണ് (ബാധ്യത) ഉള്ളത്: നമ്മുടെ മേലത്രെ വിചാരണ (യുടെ ബാധ്യത).**

***(*)** اللَوْحُ المَحْفُوظ നെപ്പറ്റി സൂറത്തുൽ ബുറൂജിന്റെ അവസാനത്തിൽ വിവരിച്ചിട്ടുള്ളത് നോക്കുക.*

﴾40﴿ وَإِنْ مَا نُرِيَنَّكَ നാം നിനക്ക് കാണിച്ചുതരുക തന്നെ ചെയ്തെങ്കിലും بَعْضَ ചിലത് الَّذِي نَعِدُهُمْ നാമവരോട് വാഗ്ദത്തം (താക്കീത്) ചെയ്യുന്നതിൽ أَوْ نَتَوَفَّيَنَّكَ അല്ലെങ്കിൽ നിന്നെ നാം പിടിച്ചെടുക്കുന്നതായാലും فَإِنَّمَا عَلَيْكَ എന്നാൽ നിന്റെ മേൽ (മാത്രമാണ്) الْبَلَاغُ എത്തിക്കൽ, പ്രബോധനം وَعَلَيْنَا നമ്മുടെ മേലാണ് الْحِسَابُ വിചാരണ, കണക്കുനോക്കൽ

ആ സത്യനിഷേധികളുടെ മേൽ അല്ലാഹു ശിക്ഷാനടപടികളെടുക്കുമെന്ന് നിശ്ചയിച്ചിട്ടുള്ളത് നബിﷺയുടെ ജീവിതകാലത്ത് തന്നെ സംഭവിച്ചുവെന്നും, അവിടുത്തെ കാലശേഷം സംഭവിച്ചുവെന്നും വരാം. രണ്ടായാലും നബിﷺയുടെ ബാധ്യതയിലും കൃത്യത്തിലും മാറ്റമൊന്നും വരാനില്ലെന്ന് സാരം.

أَوَلَمْ يَرَوْا۟ أَنَّا نَأْتِى ٱلْأَرْضَ نَنقُصُهَا مِنْ أَطْرَافِهَا ۚ وَٱللَّهُ يَحْكُمُ لَا مُعَقِّبَ لِحُكْمِهِۦ ۚ وَهُوَ سَرِيعُ ٱلْحِسَابِ ﴿٤١﴾

**﴾41﴿ അവർക്ക് കണ്ടുകൂടേ, നാം (അവരുടെ) ഭൂമിയിൽ ചെന്നു അതിന്റെ (നാനാ) വശങ്ങളിൽനിന്ന് അതിനെ ചുരുക്കിക്കൊണ്ടിരിക്കുന്നത്?! അല്ലാഹു വിധി കൽപിക്കുന്നു; അവന്റെ വിധിയെ പിന്നോക്കം വെപ്പിക്കുന്ന ഒരാളുമില്ല. അവൻ വിചാരണ വേഗം നടത്തുന്നവനുമാകുന്നു.**

﴾41﴿ أَوَلَمْ يَرَوْا അവർ കണ്ടില്ലേ, അവർക്ക് കണ്ടുകൂടേ أَنَّا نَأْتِي നാം ചെല്ലുന്നുവെന്ന് الأَرْضَ (ആ) ഭൂമിയിൽ نَنْقُصُهَا അതിനെ നാം ചുരുക്കിക്കൊണ്ട് مِنْ أَطْرَافِهَا അതിന്റെ ഭാഗ (ഓര) ങ്ങളിലൂടെ, വശങ്ങളിൽ നിന്ന് وَاللَّهُ അല്ലാഹു يَحْكُمُ വിധിക്കുന്നു لَا مُعَقِّبَ പിന്നോക്കം വെപ്പിക്കുന്നവനേ ഇല്ല لِحُكْمِهِ അവന്റെ വിധിയെ وَهُوَ അവനാകട്ടെ سَرِيعُ വേഗതയുള്ളവനാണ് الْحِسَابِ വിചാരണ

അറേബ്യാ മുഴുവനും ശിർക്കിന്റെ വാഴ്ചയിലായിരുന്നുവല്ലോ. മുസ്‌ലിംകൾ വർധിച്ചും ഇസ്‌ലാമിന് പ്രചാരം സിദ്ധിച്ചുംകൊണ്ടിരിക്കുന്നതും, അങ്ങിനെ ഓരോ രാജ്യങ്ങളായി ക്രമേണ ഇസ്‌ലാമിന് അധീനമായിത്തീരുന്നതും അവർക്ക് കാണാവുന്നതാണ്. ഇങ്ങിനെ തങ്ങളുടെ നാട് ചുരുങ്ങിച്ചുരുങ്ങി തങ്ങൾക്ക് ഭൂമിയിൽ സ്ഥലമില്ലാതായിത്തീരുകയും, ഒടുക്കം അവിടെനിന്ന് അവർ തുടച്ചുനീക്കപ്പെടുകയും ചെയ്യുമെന്ന് അവർക്ക് മനസ്സിലാക്കിക്കൂടേ? എല്ലാം അല്ലാഹുവിന്റെ കൽപനയനുസരിച്ചാണ് നടക്കുന്നത്. അതിൽ ഒന്നുംതന്നെ മാറ്റിവെക്കുവാൻ ആർക്കും സാധ്യമല്ല. വിചാരണയും, അനന്തര നടപടിയും എടുക്കുവാൻ അവന് ഒട്ടും പ്രയാസമില്ല.

وَقَدْ مَكَرَ ٱلَّذِينَ مِن قَبْلِهِمْ

**﴾42﴿ ഇവരുടെ മുമ്പുള്ളവരും തന്ത്രം പ്രയോഗിക്കുകയുണ്ടായി;**

فَلِلَّهِ ٱلْمَكْرُ جَمِيعًا ۖ يَعْلَمُ مَا تَكْسِبُ كُلُّ نَفْسٍ ۗ وَسَيَعْلَمُ ٱلْكُفَّـٰرُ لِمَنْ عُقْبَى ٱلدَّارِ ﴿٤٢﴾

**എന്നാൽ, അല്ലാഹുവിനത്രെ തന്ത്രം മുഴുവനുമുള്ളത്. എല്ലാ (ഓരോ) വ്യക്തിയും (പ്രവർത്തിച്ചു) സമ്പാദിക്കുന്നത് അവൻ അറിയുന്നു. അവിശ്വാസികൾ വഴിയെ അറിഞ്ഞുകൊള്ളും, ആർക്കാണ് ഭവനത്തിന്റെ (ശുഭ) പര്യവസാനം എന്ന്!**

﴾42﴿ وَقَدْمَكَرَ തന്ത്രം പ്രയോഗിച്ചിട്ടുണ്ട് الَّذِينَ مِنْ قَبْلِهِمْ ഇവരുടെ മുമ്പുള്ളവർ فَلِلَّهِ എന്നാൽ അല്ലാഹുവിനാണ് الْمَكْرُ തന്ത്രം (ഉള്ളത്) جَمِيعًا മുഴുവനും يَعْلَمُ അവൻ അറിയും مَاتَكْسِبُ സമ്പാദിക്കു (പ്രവർത്തിക്കു) ന്നത് كُلُّ نَفْسٍ എല്ലാ വ്യക്തിയും, ആളും, ദേഹവും وَسَيَعْلَمُ അറിഞ്ഞുകൊള്ളും, വഴിയെ അറിയും الْكُفَّارُ അവിശ്വാസികൾ لِمَنْ ആർക്കാണ് എന്ന് عُقْبَى പര്യവസാനം الدَّارِ ഭവനത്തിന്റെ, വസതിയുടെ

'ഭവനത്തിന്റെ പര്യവസാനം' (عُقْبَى الدَّارِ) കൊണ്ടുദ്ദേശ്യമെന്താണെന്ന് 22-ാം വചനത്തിൽനിന്നും മറ്റും മുമ്പ് മനസ്സിലാക്കിയിട്ടുണ്ടല്ലോ. 'ഇവരുടെ മുമ്പുള്ളവർ തന്ത്രം പ്രയോഗിച്ചു'വെന്ന് പറഞ്ഞത് മുൻസമുദായങ്ങൾ അവരുടെ പ്രവാചകന്മാർക്കും, അവരുടെ പ്രബോധനങ്ങൾക്കും എതിരെ നടത്തിയ അക്രമങ്ങളെയും, കുതന്ത്രങ്ങളെയും ഉദ്ദേശിച്ചാകുന്നു. നംറൂദ് ഇബ്റാഹീം നബി(അ)യോടും, ഫിർഔൻ മൂസാ നബി(അ)യോടും, യഹൂദികൾ ഈസാ നബി(അ)യോടും നടത്തിയതുപോലുള്ള എല്ലാ കുതന്ത്രങ്ങളെയും അല്ലാഹു പരാജയപ്പെടുത്തുകയുണ്ടായി. ഏത് തന്ത്രക്കാരെയും പരാജയപ്പെടുത്തുവാനുള്ള തന്ത്രം അല്ലാഹുവിന്റെ പക്കലുണ്ട്. അവന്റെ തന്ത്രത്തെ വെല്ലുന്ന ഒരു തന്ത്രജ്ഞനും വേറെയില്ല. നബി തിരുമേനിﷺയെ ബന്ധനത്തിലാക്കുകയോ, വധിക്കുകയോ, നാട്ടിൽനിന്ന് ബഹിഷ്കരിക്കുകയോ ചെയ്യാനുള്ള മുശ്രിക്കുകളുടെ ഗൂഢതന്ത്രത്തെ പരാജയപ്പെടുത്തിയ വിവരം അറിയിച്ചുകൊണ്ട് അല്ലാഹു പറയുന്നു: وَاللَّهُ خَيْرُ الْمَاكِرِينَ (അല്ലാഹു തന്ത്രശാലികളിൽ വെച്ച് ഉത്തമനാകുന്നു. (അൻഫാൽ: 30) മുൻ സമുദായങ്ങളുടെ ചില അക്രമ മർദ്ദനങ്ങളെപ്പറ്റി പ്രസ്താവിച്ചശേഷം പറയുന്നു: وَمَكَرُوا مَكْرًا وَمَكَرْنَا مَكْرًا وَهُمْ لَا يَشْعُرُونَ - الآيتين-النمل (അവർ ഒരു തന്ത്രം പ്രയോഗിച്ചു അവർ അറിയാതെ നാമും ഒരു തന്ത്രം പ്രയോഗിച്ചു. എന്നാൽ, അവരുടെ തന്ത്രത്തിന്റെ പര്യവസാനം എങ്ങിനെയായെന്നു നോക്കുക! അതായത്, അവരെയും അവരുടെ ജനതയെ മുഴുവനും നാം തകർത്തുകളഞ്ഞു. (നംല്: 50, 51)

وَيَقُولُ ٱلَّذِينَ كَفَرُوا۟ لَسْتَ مُرْسَلًا ۚ قُلْ كَفَىٰ بِٱللَّهِ شَهِيدًۢا بَيْنِى وَبَيْنَكُمْ وَمَنْ عِندَهُۥ عِلْمُ ٱلْكِتَـٰبِ ﴿٤٣﴾

**﴾43﴿ അവിശ്വസിച്ചവർ പറയുന്നു: 'നീ ഒരു (റസൂലായി) അയക്കപ്പെട്ടവനല്ല' എന്ന്!. നീ പറയുക: 'അല്ലാഹു മതി, എനിക്കും നിങ്ങൾക്കുമിടയിൽ സാക്ഷിയായിട്ട്; വേദഗ്രന്ഥത്തിന്റെ അറിവ് ആരുടെ പക്കലുണ്ടോ അവരും (മതി).'**

﴾43﴿ وَيَقُولُ പറയുകയും ചെയ്യുന്നു الَّذِينَ كَفَرُوا അവിശ്വസിച്ചവർ لَسْتَ നീ അല്ല مُرْسَلًا ഒരു റസൂൽ, അയക്കപ്പെട്ടവൻ, ദൂതൻ എന്ന് قُلْ നീ പറയുക كَفَى മതി بِاللَّهِ അല്ലാഹു (തന്നെ) شَهِيدًا സാക്ഷിയായിട്ട് بَيْنِي എനിക്കിടയിൽ وَبَيْنَكُمْ നിങ്ങൾക്കിടയിലും وَمَنْ യാതൊരുവരും (ആരോ അവരും) عِنْدَهُ അവരുടെ അടുക്കലുണ്ട് عِلْمُ അറിവ് الْكِتَابِ (വേദ) ഗ്രന്ഥത്തിന്റെ

---

നബി തിരുമേനിﷺയെ സംബന്ധിച്ച പല പ്രവചനങ്ങളും മുൻ വേദഗ്രന്ഥങ്ങളിൽ ഉണ്ടായിരുന്നതും, ക്വുർആന്റെ അദ്ധ്യാപനങ്ങളും അവയുടെ അധ്യാപനങ്ങളും തമ്മിൽ പൊരുത്തമുള്ളതും കാരണമായി വേദക്കാരിലുള്ള പണ്ഡിതന്മാർക്ക് നബി ﷺയുടെ ദൗത്യം സത്യമാണെന്ന് വ്യക്തമായി അറിയാമായിരുന്നു. അത്കൊണ്ടാണ്- വേദഗ്രന്ഥത്തിന്റെ അറിവുള്ളവരും സാക്ഷിയാണെന്ന് പറഞ്ഞത്. എന്നാൽ, വേദക്കാർ പൊതുവെ ഇസ്‌ലാമിന്റെ ശത്രുക്കളായി മാറുവാൻ യഥാർഥ കാരണം അവരുടെ അറിയായ്മയല്ല. അവരിൽ സ്ഥിരപ്രതിഷ്ഠിതങ്ങളായിരുന്ന അന്ധവിശ്വാസാചാരങ്ങളെ ഇസ്‌ലാം അനുകൂലിക്കാതിരുന്നതും, അവരുടെ അസൂയയും മാത്രമാണതിന് കാരണം.എന്നിട്ടും സത്യാന്വേഷികളായ പലരും വേദക്കാരിൽനിന്ന് ക്വുർആന്റെയും നബിﷺയുടെയും സത്യത മനസ്സിലാക്കി മുസ്‌ലിംകളായിത്തീരുകയും ചെയ്തു.

اللهم لك الحمد ولك المنة والفضل

﴿كان الفراغ من تسويد تفسير هذه السورة ضحى يوم الجمعة العشرين من رجب سنة ١٣٩٧ هـ الموافق ١٩٧٧/٧/٨ م وكان الفراغ من تبييضه ضحى يوم الجمعة السابع عشر من ربيع الثانى سنة ١٣٩٩ هـ الموافق ٧٩/٣/١٦ م ـ م نى﴾

سورة ابراهيم

# 14. സൂറതു ഇബ്റാഹീം

**മക്കയിൽ അവതരിച്ചത് - വചനങ്ങൾ 52 - വിഭാഗം (റുകൂഉ്) 7**

ഇബ്റാഹീം നബി (അ)യുമായി ബന്ധപ്പെട്ട പല വിവരങ്ങളും അടങ്ങിയിരിക്കുന്നത്കൊണ്ട് ഈ സൂറത്ത് അദ്ദേഹത്തിന്റെ പേരിൽ അറിയപ്പെടുന്നു.

25 സൂറത്തുകളിലായി, 69 സ്ഥലങ്ങളിൽ ഇബ്റാഹീം (അ) ന്റെ പേർ ക്വുർആനിൽ പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. ബഹുമാനപ്പെട്ട നൂഹ് നബി(അ)യുടെ പുത്രനായ സാമി (سَام بن نوح) ന്റെ ഒമ്പതാം പൗത്ര തലമുറയിൽ ഇബ്റാഹീം (അ) ജനിച്ചുവെന്നാണ് പറയപ്പെടുന്നത്. നൂഹ് (അ) നും അദ്ദേഹത്തിനുമിടയിൽ എത്ര കൊല്ലമാണുള്ളതെന്ന് തീർച്ചപ്പെടുത്താൻ സാധ്യമല്ല. ബൈബ്ളിന്റെ (തൗറാത്തിലെ) കണക്കുപ്രകാരം നൂഹ് (അ) ന്റെ ജനനവും ഇബ്റാഹീം (അ) ന്റെ ജനനവും തമ്മിൽ 890 കൊല്ലത്തിന്റെ വ്യത്യാസമാണുള്ളത്. ഇത് സ്വീകരിക്കുന്നപക്ഷം കുറച്ചുകാലം രണ്ടുപേരും ഒരേസമയത്ത് ജീവിച്ചിരുന്നുവെന്ന് വന്നേക്കും. നൂഹ് (അ) 950 കൊല്ലം ജീവിച്ചതായി ക്വുർആൻ പ്രസ്താവിച്ചിട്ടുള്ളതാണ്. മുൻകാലത്തുള്ള സംഭവങ്ങളെക്കുറിച്ച് ഉറപ്പായ കാലനിർണയം ലഭിക്കുക പ്രയാസമാണല്ലോ.

ഇബ്റാഹീം നബി(അ)യുടെ പിതാവിന്റെ പേർ താറഹ് അഥവാ, തേരഹ് (تَارح Terah) എന്നാണ് പല മുഫസ്സിറുകളും, ചരിത്രകാരന്മാരും പറയുന്നത്. ക്വുർആനിൽ ഒരിടത്ത് وَإِذْ قَالَ إِبْرَاهِيمُ لِأَبِيهِ آزَرَ - الانعام : ٧٤ (ഇബ്റാഹീം തന്റെ പിതാവ് 'ആസറി'നോട് പറഞ്ഞപ്പോൾ) എന്ന് പറയുന്നു. ഇതിൽനിന്ന് പിതാവിന്റെ പേർ 'ആസർ' എന്നാണെന്ന് വരുന്നു. മേൽ സൂചിപ്പിച്ച പണ്ഡിതന്മാർ-ഇവരിൽ മുൻഗാമികളും പിൻഗാമികളുമുണ്ട്-പറയുന്നത് ആസർ (آزر) എന്ന പേർ അദ്ദേഹത്തിന്റെ ഒരു രണ്ടാം പേരോ, അല്ലെങ്കിൽ സ്ഥാനപ്പേരോ ആണെന്നാകുന്നു. വേറെ ചില അഭിപ്രായങ്ങളും ഇവിടെയുണ്ട്. അവയും, അവയുടെ വിശദീകരണങ്ങളും ഉദ്ധരിച്ചു നമുക്ക് ദീർഘിപ്പിക്കേണ്ടതില്ല. ചുരുക്കിപ്പറഞ്ഞാൽ, ആസർ എന്നത് അദ്ദേഹത്തിന്റെ സാക്ഷാൽ പേരല്ല എന്നാണ് ഭൂരിപക്ഷാഭിപ്രായം. അതേസമയത്ത് ക്വുർആൻ അദ്ദേഹത്തെ പരിചയപ്പെടുത്തുന്നത് 'ആസർ' എന്ന പേരിലാണുതാനും.

നാടും, കുടുംബവുംവിട്ടുപോരുംമുമ്പായി ഇബ്റാഹീം നബി(അ) ഇറാക്വ് പ്രദേശങ്ങളിൽ ഒന്നിലധികം സ്ഥലത്ത് താമസിച്ചിട്ടുള്ളതായി കാണുന്നു. ഏതായാലും

അദ്ദേഹം പദ്ദൻഅരമിലെ (**فدان ارام**) **(*)** വിപ്ലവകാരിയായ ഒരു യുവാവായിരുന്നു. ഇത് ഉത്തര ഇറാകിൽ യൂപ്രട്ടീസ്, ടൈഗ്രീസ് (**الفرات والدجلة**) എന്നീ നദികൾക്കിടയിലുള്ള ഒരു സമതലമാകുന്നു. മെസപൊത്തേമ്യ **(**)** എന്ന് പറയുന്നതും പദ്ദൻഅരമും ഒന്ന് തന്നെ. ദക്ഷിണ ഇറാകിലെ ഊർ എന്ന കൽദേയാ (**اور الكلدانيين**) പട്ടണത്തിലും അദ്ദേഹം കുറേകാലം താമസിച്ചിട്ടുണ്ട്. കൂടാതെ, കൂഫാ (**كُوفَى**) ഹാറാൻ (**حَارَان**) ബാബിലോൺ (**بابل**) എന്നീ സ്ഥലങ്ങളിലും വസിച്ചിട്ടുണ്ട്. പിതാവൊന്നിച്ചും, അല്ലാതെയും അദ്ദേഹം സ്ഥലം മാറിമാറി താമസിച്ചിരുന്നു. അതുകൊണ്ട് ജനനസ്ഥലം ഏതാണെന്നതിൽ ഭിന്നാഭിപ്രായങ്ങൾ കാണും. മിക്കവാറും ഊറിൽ നിന്നാണ് അദ്ദേഹം അവസാനമായി സ്വദേശം വിട്ട് ശാമിലേക്ക് യാത്രപോയതെന്ന് വിചാരിക്കണം. മേൽകണ്ട പേരുകളും, ഓരോന്നിന്റെ അതിർത്തിയും സൂക്ഷ്മമായി നിർണയിക്കാൻ ഇന്ന് സാധ്യമല്ല. ചരിത്രഭൂപടങ്ങളിൽനിന്ന് ഏതാണ്ടൊക്കെ മനസ്സിലാക്കാം എന്ന് മാത്രം.

ദക്ഷിണ ബാബിലോണ്യയിൽ യൂപ്രട്ടീസ് നദിയിൽനിന്ന് പിരിയുന്ന ഒരു തോട്ടിന്റെ കരയിലായിരുന്നു ഊർ പട്ടണം. ക്രിസ്ത്വബ്ദം 1922നും 1931നുമിടയിൽ നടത്തപ്പെട്ട ഗവേഷണങ്ങളിൽനിന്ന് ഇബ്‌റാഹീം നബി(അ)യുടെ ചരിത്രവുമായി ബന്ധപ്പെട്ട പല രേഖകളും കണ്ടുകിട്ടിയിരിക്കുന്നു. അദ്ദേഹത്തിന് വളരെ മുമ്പ്തന്നെ വിവിധ പരിഷ്‌ക്കാരങ്ങളിൽ മുന്നിട്ടു നിന്നിരുന്ന ഒരു പ്രദേശമാണ് ബാബിലോണ്യ. അതിലെ ഒരു പട്ടണമായിരുന്നു ബാബിലോൺ. **(***)** യൂപ്രട്ടീസ് നദിയുടെ തെക്കെ കരയിൽ ഇന്നത്തെ ബാഗ്ദാദ് പട്ടണത്തിൽനിന്ന് ഏകദേശം 50 നാഴിക തെക്കായിരുന്നു ബാബിലോൺ പട്ടണം സ്ഥിതി ചെയ്തിരുന്നത്. ഇപ്പോൾ ഇത് ശൂന്യമായി കിടക്കുകയാണ്. ചന്ദ്രാരാധന നടത്തിയിരുന്ന വമ്പിച്ച ക്ഷേത്രങ്ങളും, വളരെ മുമ്പ് കഴിഞ്ഞുപോയ ജലപ്രളയത്തിന്റെ അടയാളങ്ങളും ഊറിൽനിന്ന് കണ്ടുകിട്ടിയിട്ടുണ്ട്. നൂഹ് നബി(അ)യുടെ കാലത്തുണ്ടായ ശ്രുതിപ്പെട്ട ജലപ്രളയവും (**طوفان نوح – ع**) അദ്ദേഹത്തിന്റെ വാസസ്ഥലവും ബാബിലോണ്യയിലായിരുന്നുവെന്നാണ് കൂടുതൽ ബലമായ അഭിപ്രായമെന്ന വസ്തുത ഇവിടെ സ്മരണീയമാണ്. **(****)** മനുഷ്യവാസം ആദ്യമായി ഭൂമിയിൽ ആരംഭിച്ചതും ബാബിലോണ്യയിലായിരുന്നുവെന്ന് പല ചരിത്രകാരൻമാർക്കും അഭിപ്രായമുണ്ട്.

---

***(*)* പദ്ദൻഅരം എന്നു പറയുന്നത് പ്രാചീന ഇറാകിന്നാകുന്നു. പടം 4 നോക്കുക.**

***(**)* മെസപൊത്തേമ്യ الجزيرة وما بين النهرين (Mesopotamia)**

***(***)* ബാബിലോൺ എന്ന പേരിൽ ഈജിപ്തിലും ഇറാകിലും ഓരോ രാജ്യമു ്.**

***(****)* ഇതെഴുതി അൽപ മാസങ്ങൾ കഴിഞ്ഞശേഷം പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിക്ക രു വാർത്തകൾ ഉദ്ധരിക്കുന്നത് ഇവിടെ സന്ദർഭോചിതമായിത്തോന്നുന്നു. ഒന്നാമത്തേത് അമ്മാനിൽനിന്നും. രാമത്തേത് ലനിൽ നിന്നുമുള്ള റിപ്പോർട്ടുകളാകുന്നു:-**

***1. 'മതഗ്രന്ഥങ്ങളിൽ പറയുന്ന ശിശംഗ നഗരത്തിൽ ഇബ്‌റാഹീം നബി(അ) പ്രാർത്ഥന നടത്തിയിരുന്ന തൽബലാത്തിന്റേതെന്നു കരുതപ്പെടുന്ന അവശിഷ്ടങ്ങൾ ഒരു പൗരസ്ത്യ ഗവേഷകസംഘം കുഴിച്ചെടുത്തിരിക്കുന്നു. 16 സർവ്വകലാശാലകളെയും, 5 രാഷ്ട്രങ്ങളെയും പ്രതിനിധീകരിക്കുന്ന ഒരു പൗരസ്ത്യ ഗവേഷകസം ▶▶***

ഇബ്റാഹീം നബി(അ)യുടെ പിതാവും, നാട്ടുകാരും വിഗ്രഹാരാധനക്കാരായിരുന്നു. സൂര്യചന്ദ്രനക്ഷത്രാദികളെയും അവർ ആരാധിച്ചുവന്നിരുന്നു. രാജാക്കന്മാരെ ആരാധ്യന്മാരായിക്കരുതലും അക്കാലങ്ങളിൽ സാധാരണമാണ്. പിതാവാകട്ടെ, ക്ഷേത്രത്തിലെ പൂജാരിയും, ബിംബങ്ങളുണ്ടാക്കി വിൽക്കുന്നവനും കൂടിയായിരുന്നു. പുത്രൻ ചെറുപ്പം മുതൽക്കേ സ്വതസിദ്ധമായ ബുദ്ധിയോടും, വിവേകത്തോടുംകൂടി വളർന്നുവന്നു. പ്രായം തികഞ്ഞപ്പോഴേക്കും അല്ലാഹു അദ്ദേഹത്തിന് 'അദ്ദേഹത്തിന്റേതായ തന്റേട'വും നൽകി. പിതാവും മറ്റും മരം, കല്ല് മുതലായവകൊണ്ട് നിർമിക്കുന്ന വസ്തുക്കളെ ദൈവമാക്കി ആരാധിക്കുന്നത് വിഡ്ഢിത്തമാണെന്ന് അദ്ദേഹം പരസ്യമായി പ്രഖ്യാപിക്കുവാൻ തുടങ്ങി. പിതാവുമായും, നാട്ടുകാരുമായും, ഭരണാധിപതിയുമായും അദ്ദേഹം പല വാഗ്വാദങ്ങളും നടത്തി. അവരെ ചിന്തിപ്പിക്കുവാനായി ഒരിക്കൽ നക്ഷത്രമാണ് തന്റെ ദൈവമെന്നും, പിന്നീട് നക്ഷത്രം മറഞ്ഞുപോയപ്പോൾ അത് ആരാധിക്കപ്പെടുവാൻ കൊള്ളുകയില്ല-ചന്ദ്രനാണ് തന്റെ രക്ഷിതാവെന്നും, അതും അസ്തമിക്കുന്നതിനാൽ, അതുമല്ല-ഏറ്റവും വലിയതായ സൂര്യനാണ് തന്റെ റബ്ബ് എന്നും വാദിച്ചു. പിന്നീട്, സൂര്യനും അസ്തമിച്ചുപോകുന്നത്നിമിത്തം ഇതൊന്നും തന്നെ ആരാധ്യനാകുവാൻ കൊള്ളുകയില്ലെന്നും, ആകാശഭൂമികളുടെ രക്ഷിതാവ് മാത്രമാണ് റബ്ബായിരിക്കുവാൻ അർഹനെന്നും പ്രഖ്യാപിച്ചു. പക്ഷേ, നാട്ടുകാർ ചിന്തിക്കുവാൻ ശ്രമിക്കാതെ ഭീഷണിക്കും, തർക്കത്തിനും ഒരുമ്പെടുകയാണുണ്ടായത്. (ഈ സംഭവം സൂഃ അൻആം 74-79ൽ കാണാം.)

അദ്ദേഹത്തെ ഈ സംരംഭത്തിൽനിന്ന് പിൻമടക്കുവാൻ അന്നത്തെ രാജാവ് ഒരു പരിശ്രമം നടത്തി. 'ജീവിപ്പിക്കുന്നവനും മരണപ്പെടുത്തുന്നവനുമാണ് തന്റെ ദൈവമെന്നല്ലേ താൻ പറയുന്നത്? എന്നാൽ അത് രണ്ടും ഞാൻ ചെയ്യുന്നുവല്ലോ!' എന്ന് രാജാവ് പറഞ്ഞു. അതായത്: ഞാൻ പലരെയും കൊലപ്പെടുത്തുകയും, കൊല്ലേണ്ടുന്ന പലരെയും കൊലപ്പെടുത്താതെ വിട്ടയക്കുകയും ചെയ്യുന്നുവല്ലോ എന്നർഥം. രണ്ടുപേരെ വിളിച്ചു ഒരുവനെ കൊല്ലുകയും, മറ്റേവനെ വിട്ടയക്കുകയും ചെയ്തു കാണിച്ചുവെന്നും പറയപ്പെടുന്നു. ബാലിശമായ ഈ വാദം കണ്ടപ്പോൾ ഇബ്റാഹീം (അ) ഒരു മറുകൈ പ്രയോഗിച്ചു; 'എന്നാൽ, എന്റെ റബ്ബ് സൂര്യനെ കിഴക്കുനിന്ന് ഉദിപ്പിക്കുന്നു; താനത് പടിഞ്ഞാറുനിന്ന് കൊണ്ടുവരുക!' ഇതായിരുന്നു അത്. ഇതിൽ രാജാവിന്റെ വായടഞ്ഞുപോയി! (അൽബകറഃ 258)

ഇബ്റാഹീം നബി(അ)യുമായി വാഗ്വാദം നടത്തിയതും, അദ്ദേഹത്തിന്റെ ശത്രുവായിരുന്നതുമായ രാജാവിന്റെ പേർ ഖുർആനിൽ പറഞ്ഞിട്ടില്ല. നംറൂദ് (نمرود) എന്ന

---

***◀◀ ഘമാണ് ഈ സ്ഥലത്തെ സംബന്ധിച്ച് ഗവേഷണം നടത്തുന്നത്.***

***(2) 'നൂഹ് നബി(അ)യുടെ കപ്പലിന്റെ അവശിഷ്ടങ്ങൾ കുപിടിക്കാൻ ഗവേഷണം നടത്തിക്കൊിരിക്കുന്ന ഒരു സംഘം അമേരിക്കൻ പുരാതവസ്തു ഗവേഷകൻമാർക്ക് കിഴക്കൻ തുർക്കിയിലെ അറാറത്ത് ( ) മലഞ്ചെരുവിൽ 14,000 അടി ഉയരത്തിൽ ഒരു വലിയ കപ്പലിന്റെ അവശിഷ്ടങ്ങളാണെന്ന് തോന്നുന്ന ഏതാനും മരത്തടികൾ കുകിട്ടിയിരിക്കുന്നു. ഒരു തുർക്കിക്കാരനാണ് ഇതു കുപിടിച്ചത്. ഇതിൻമേൽ ഇപ്പോൾ ഗവേഷണം തുടർന്നുകൊിരിക്കുകയാണ്. (ചന്ദ്രിക: പു: 30; ല: 239/4-9-62)***

---

***( ) അറാറത്ത് പർവ്വതം പടം 4 ൽ നോക്കുക.***

പേരിലാണ് അയാൾ അറിയപ്പെടുന്നത്. നൂഹ് നബി(അ)യുടെ സന്തതികളിൽപെട്ട ഹാമിന്റെ മകനായ കൂശി (كُوش بن حام) ന്റെ മകനാണ് നംറൂദ് എന്ന് പറയപ്പെടുന്നു. പക്ഷേ, നംറൂദ് എന്ന പേരിൽ ഒന്നിലധികം പ്രാചീന രാജാക്കൾ ഉണ്ടായിട്ടുള്ളതായി ബാബിലോണ്യയുടെയും, അശ്ശൂറിന്റെയും ചരിത്രത്തിൽ കാണാൻ കഴിയുന്നതുകൊണ്ട് അവരിൽ ഏത് നംറൂദാണ് അദ്ദേഹത്തിന്റെ കാലത്തുണ്ടായിരുന്ന നംറൂദെന്ന് തീർത്തു പറയുക പ്രയാസമാണ്. ബൈബ്ളിന്റെ ഒരു വ്യാഖ്യാന നിഘണ്ടുവായ 'വേദപുസ്തക നിഘണ്ടു'വിൽ നിന്നും താഴെ കൊടുക്കുന്ന ഉദ്ധരണികൾ ഇവിടെ നമുക്ക് പലതും മനസ്സിലാക്കുവാൻ ഉതകുന്നു:-

1. 'അബ്രഹാമിന്റെ സമകാലീനനായ ഹമ്മുറബി എന്ന രാജാവാണ് ആദ്യമായി ഇതിനെ (ബാബേൽ പട്ടണം) ബാബിലോൺ രാജ്യത്തിന്റെ തലസ്ഥാനമാക്കിയത്. ബാബിലോൺ രാജ്യവും അശ്ശൂർ രാജ്യവും പ്രത്യേക രാജ്യങ്ങളായിരിക്കുമ്പോൾ ഈ രണ്ടു രാജ്യങ്ങൾക്കും തമ്മിലുണ്ടായ യുദ്ധത്തിൽ ബാബിലോൺ പട്ടണം ബാബിലോണ്യരുടെ അതിവിശിഷ്ടമായ ഒരു കോട്ടയായിരുന്നു.' (വേ.പു.നി.പുറം: 293) ഇബ്റാഹീം നബി(അ)യുടെ കാലത്ത് ഒന്നിലധികം രാജാക്കളുടെ വാഴ്ച നടന്നിട്ടുണ്ടാകുന്നതിന് വിരോധമില്ലല്ലോ. ഹമ്മുറബിക്കു അമ്രാഫെൽ എന്നും പേരുണ്ടാകുവാനവകാശമുണ്ടെന്ന് അടുത്ത ഉദ്ധരണിയിൽനിന്ന് ഗ്രഹിക്കാം.

2. 'അബ്രഹാം തേരഹിന്റെ പുത്രനായിരുന്നു. അവൻ ദക്ഷിണ മെസാപൊത്തോമ്യയിൽ കൽദേയരുടെ ഊർ പട്ടണത്തിൽ ജാതനായി. അനേകവർഷങ്ങളിൽ അവിടെ താമസിച്ചു. ബാബിലോന്യർ ഹമ്മുറബി എന്നു വിളിച്ചിരുന്ന അമ്രാഫെൽ ബാബിലോന്യയിലെ രാജാവായിരുന്ന കാലത്ത് (ഏകദേശം ക്രി.മു. 2300) അബ്രഹാം ഊർ പട്ടണത്തിൽനിന്ന് പുറപ്പെട്ട് കനാൻ ദേശത്ത് വന്നു പാർത്തു. തന്റെ ജീവിതകാല പര്യന്തം കനാനിലും, മിസ്രയീമിലും (*) അവിടവിടെ കൂടാരമടിച്ചു താമസിച്ചു. ഇവനും ബാബിലോന്യക്കാരും ഇങ്ങിനെ ദേശഭേദം ഭവിച്ചതു മാത്രമല്ല, ഭക്തിയിലും വളരെ വ്യത്യാസമുണ്ടായിരുന്നു. അവരെപ്പോലെ ഇവൻ വളരെ ദൈവങ്ങളെ ആരാധിക്കാതെ യഹോവയെ (ദൈവത്തെ) യാണ് തനിക്കും തന്റെ കാലത്തിനും ദൈവമെന്ന് തീരുമാനിച്ചു അവനെ മാത്രം ആരാധിച്ചുവന്നു...' (വേ.പു.നി.പുറം: 18) പക്ഷേ, ഹമ്മുറബി (حَمُورَابِي) യും, അമ്രാഫെലും ഒന്നാണെന്ന കാര്യത്തിൽ ഭിന്നാഭിപ്രായമുണ്ട്താനും.

3. 'ഇവൻ (നിംറോദു) അശ്ശൂറിൽ നീനവെ (نينوى) എന്ന പട്ടണം പണിത് അവിടെ തന്റെ രാജ്യം സ്ഥാപിച്ചു എന്നും, ബാബിലോൺ അഥവാ ബാബേൽ എന്ന നഗരം നിർമിച്ചു എന്നും പറഞ്ഞിരിക്കുന്നു... ബാബിലോന്യ ഭാഷയിൽ ഇവന്റെ പേരും അവർ ആരാധിച്ചുവന്ന മെരോദോക്ക് എന്ന ദേവന്റെ പേരും ഒന്നായിരുന്നതുകൊണ്ട് അവർ അവനെ ദേവനായി വിചാരിച്ചു വന്നു എന്ന് അറിയാവുന്നതാണ്.' (പിന്നീട് അംറാഫെൽ രാജാവിനെപ്പറ്റി ഇങ്ങിനെ പറയുന്നു:) 'അബ്രഹാമിനോട് യുദ്ധം ചെയ്ത ശീനാർ (ബാബിലോൻ) രാജാവായ അമ്രാഫെലും പുരാതന ബാബിലോന്യ രാജാവായ ഹമ്മുറബിയും ഒരേ ആൾ തന്നെ എന്ന് ചിലർക്ക് തോന്നിയാലും, പണ്ഡിതനായ വുള്ളി (Woolly) ഈ കാര്യത്തെക്കുറിച്ചു സംശയിക്കുന്നു. (വേ.പു.നി. പുറം: 26).

4. നിംറോദും (നംറൂദും) ബാബിലോന്യർ പറയുന്ന ആദ്യരാജാവായ ഗിൽഗാമേശും ഒരു രാജാവ് തന്നെയാണെന്ന് വിചാരിക്കേണ്ടിയിരിക്കുന്നു. ഭാഗം 201). ചുരുക്കിപ്പറഞ്ഞാൽ

---

*(*) പടം 2 ഉം 3 ഉം നോക്കുക.*

നംറൂദിനെ സംബന്ധിച്ചു ശരിയായ ഒരു വിവരണം നമുക്കിവിടെ ലഭിക്കുക സാധ്യമല്ല.

ഇസ്‌ലാം ചരിത്രവുമായി വളറെയേറെ ബന്ധപ്പട്ട ഒരു രാജ്യമാണല്ലോ ഇറാക്. ആ സ്ഥിതിക്ക് ഇബ്‌റാഹീം നബി(അ)യുടെ സ്വരാജ്യമായിരുന്ന പ്രാചീന ഇറാകിന്റെ ഒരു സാമാന്യ വിവരം കൂടി ഇവിടെ അറിയുന്നത് അസ്ഥാനത്താവുകയില്ല. ഇറാകിന്റെ പല ഭാഗങ്ങളും പല കാലത്തും പല പേരുകളിലയി അറിയപ്പെട്ടിട്ടുണ്ട്. പല ഭരണകൂടങ്ങളും അവിടെ കഴിഞ്ഞുപോയിട്ടുമുണ്ട്. കൂടുതൽ വിശ്രുതമായ രണ്ടു രാഷ്ട്രങ്ങളായിരുന്നു അശ്ശൂറും, ബാബിലോണ്യയും. ഇരുരാജ്യങ്ങളുടെയും ചരിത്രം തമ്മിൽ ബന്ധപ്പെട്ടുകൊണ്ടാണുള്ളത്. രണ്ടും ഓരോ കാലത്ത് ചുരുങ്ങിയും വികസിച്ചും അന്യോന്യം ലയിച്ചു കൊണ്ടും ഇരുന്നിട്ടുണ്ട്. അതിനാൽ, ഓരോന്നിന്റെയും അതിർത്തി തിട്ടപ്പെടുത്തുവാൻ നിവൃത്തിയില്ല. ഉത്തരഭാഗം അശ്ശൂറും, ദക്ഷിണഭാഗം ബാബിലോണ്യയും ആണെന്ന് പറയാം.

അവിടത്തെ ജനങ്ങൾ, യുദ്ധം, കെട്ടിടനിർമാണം, ശിൽപവേല, നായാട്ട് മുതലായവയിലും, വിദ്യാഭ്യാസ വിഷയങ്ങളിലും സമർത്ഥന്മാരായിരുന്നു. ശത്രുക്കളോട് അവർ ക്രൂരമായി പെരുമാറിയിരുന്നു. ഇരുരാജ്യക്കാരും പൊതുവിൽ ബഹുദൈവാരാധകരായിരുന്നു. ബാബിലോണ്യക്കാർക്കില്ലാത്ത ഒരു ദൈവമായിരുന്നു 'അശ്ശൂർ ദേവത.' ഇത് അശ്ശൂരികൾക്ക് മാത്രമുള്ളതായിരുന്നു. ബാബിലോണ്യയിൽ, രാജാക്കളെക്കാൾ പുരോഹിതന്മാർക്കും, അശ്ശൂറിൽ മറിച്ചുമായിരുന്നു സ്ഥാനം കൽപിക്കപ്പെട്ടിരുന്നുത്. അശ്ശൂർ ക്രി. മു. 2100 മുതൽ ഏതാണ്ട് ക്രി. മു. 6-ാം നൂറ്റാണ്ടുവരെ നീണ്ടുനിന്നു. ഇബ്‌റാഹീം നബി(അ)യുടെ കാലംമുതൽ സുലൈമാൻ നബി(അ)യുടെ കാലംവരെ ശാമുകാർക്കും (ഇസ്‌റാഈൽ - യഹൂദിയാ (*) എന്നീ രാജ്യങ്ങൾക്കും) അശ്ശൂർകാർക്കും ഇടയിൽ കാര്യമായ ബന്ധം ഉണ്ടായിരുന്നില്ല. പിന്നീട് ബാബിലോണ്യാ രാജാവായ നബൂഖദാനേസർ (**بختنصر**) ജറൂശലം (**البيت المقدس**) നശിപ്പിച്ചതുവരെ അവർക്ക് അശ്ശൂറിനെയും, ബാബിലോണ്യയെയും ഭയപ്പെട്ടുകൊണ്ടിരിക്കേണ്ടിവന്നു. സൂരിയ (**)യുടെ കിഴക്കെ അതിർത്തിയും, അശ്ശൂറിന്റെ പടിഞ്ഞാറെ അതിർത്തിയും ഒന്നായിരുന്നു. ആകയാൽ, അശ്ശൂർ വികസിക്കുന്നപക്ഷം അത് സൂരിയയെ നഷ്ടപ്പെടുത്തുമല്ലോ. (***)

നിരീക്ഷകന്മാർക്ക് ലഭിച്ച രേഖകളിൽനിന്ന് അശ്ശൂർ ഭരണം വളരെ അഭിവൃദ്ധി പ്രാപിച്ചതായിരുന്നുവെന്നും, പരിഷ്കൃതമായ പല ഭരണചട്ടങ്ങളും അവിടെ നടപ്പിലുണ്ടായിരുന്നുവെന്നും മനസ്സിലാക്കാം. ബഹുദൈവാരാധന സർവ്വത്ര നടമാടിയിരുന്നു. ആകാശദേവൻ, ഭൂമിദേവൻ, സൂര്യദേവൻ, ചന്ദ്രദേവി, കാമദേവി എന്നിങ്ങിനെ പല ദേവീദേവന്മാരും കൂടാതെ, പല വിഗ്രങ്ങളും അവരുടെ ആരാധ്യന്മാരായിരുന്നു. സ്വർണം കൊണ്ടുള്ള വിഗ്രഹങ്ങളും അവർ നിർമിച്ചിരുന്നു. ഭൂതങ്ങളിലും, മന്ത്രങ്ങളിലും അവർ വിശ്വസിച്ചിരുന്നു. ക്ഷുദ്രം, ആഭിചാരം മുതലായ 'സിഹ്‌റി'ന്റെ ഇനങ്ങളും പ്രചാരത്തിലുണ്ടായിരുന്നു. പല ശാസ്ത്രങ്ങളിലും നൈപുണ്യം നേടിയവരുണ്ടായിരുന്നു. മരണപ്പെട്ടവരുടെ ആത്മാവിന്റെ ഭാവിയെക്കുറിച്ച് അവർക്കിടയിൽ ഭിന്നാഭിപ്രായങ്ങളായിരുന്നു ഉള്ളത്. ഇഹലോക ജീവിതത്തിൽവെച്ചുതന്നെ ദേവൻമാരുടെ പ്രസാദത്തിനുവേണ്ടിയാണവർ ആരാധന നടത്തിയിരുന്നത്.

മേൽപറഞ്ഞപ്രകാരം ഇബ്‌റാഹീം നബി(അ) തന്റെ ജനതയെ നന്നാക്കിത്തീർക്കു

***(*) പടം 1 ഉം 3 ഉം നോക്കുക. (**) സൂരിയാ സിരിയാ(ശാം)***

***(***) പടം 4 നോക്കുക.***

വാൻ പല പരിശ്രമങ്ങളും ചെയ്തുനോക്കി. അതെല്ലാം വിഫലമാകുകയാണുണ്ടായത്. അദ്ദേഹമാകട്ടെ, പരിശ്രമം ഊർജ്ജിതമാക്കിക്കൊണ്ടുമിരുന്നു. അവരുടെ വിഗ്രഹങ്ങളെ കൊത്തിമുറിച്ചതും, അതിൻഫലമായി തീക്കുണ്ഡത്തിൽ എറിയപ്പെട്ടതും നാം വായിച്ചുവല്ലോ. (*) തന്റെ പിതാവ് ഒരു സത്യവിശ്വാസിയായിക്കണ്ടാൽ കൊള്ളാമെന്നുള്ള അത്യാഗ്രഹത്താൽ അദ്ദേഹത്തെ വളരെ ഭക്തിയാദരവോടെ ഉപദേശിച്ചുനോക്കിയ വിവരവും, അയാൾ മകനെ എറിഞ്ഞാട്ടുവാൻ ശ്രമിച്ചതും സൂറഃ മർയമിലും നാം കണ്ടു. അഗ്നികുണ്ഡത്തിൽ നിന്ന് രക്ഷപ്പെട്ടത്കണ്ടു സ്വജനങ്ങളിൽ കുറച്ചാളുകൾ വിശ്വസിക്കുകയുണ്ടായെന്ന് പറയപ്പെടുന്നു. പക്ഷേ, ഭരണകൂടത്തെയും, നാട്ടുകാരെയും ഭയന്നുകൊണ്ടിരിക്കുകയാണവർ. നാട്ടിലുള്ളവരെല്ലാം ശത്രുക്കൾ. സത്യം കേൾക്കുവാനുള്ള കാതും, ചിന്തിക്കുവാനുള്ള ഹൃദയവും അദ്ദേഹം അവിടെ കണ്ടില്ല. അങ്ങിനെ, സ്വദേശത്തോട് യാത്രപറയേണ്ടിവന്നു. അല്ലാഹു അദ്ദേഹത്തെ 'അനുഗൃഹീതമായ ഭൂമി'യിലേക്ക് (ശാമിലേക്ക്) രക്ഷപ്പെടുത്തിക്കൊണ്ടുവന്നു. സഹോദരപുത്രൻ ലൂത്വ് (അ), ഭാര്യ സാറഃ (**سارة**) എന്നിവരും കൂടെയുണ്ടായിരുന്നു. അവർ അദ്ദേഹത്തിൽ വിശ്വസിച്ചവരാണ്. ലൂത്വ് നബി(അ)യുടെ ഭാര്യയും കൂടെ ഉണ്ടായിരുന്നുവെന്നും കാണുന്നു. പിതാവിന്റെ പാപമോചനത്തിനുവേണ്ടി അദ്ദേഹം അല്ലാഹുവോട് പ്രാർഥിച്ചു നോക്കുമെന്ന് പറഞ്ഞിട്ടുണ്ടായിരുന്നുവെങ്കിലും, പിതാവ് അല്ലാഹുവിന്റെ ശത്രുവാണെന്ന് വെളിപ്പെട്ടപ്പോൾ, അദ്ദേഹം അതിൽ നിന്ന് ഒഴിഞ്ഞുകളഞ്ഞു. (സൂറഃ തൗബഃ 114)

'മേൽ പറഞ്ഞവരെയും ഇബ്‌റാഹീം നബി(അ)യെയും കൂട്ടിക്കൊണ്ട് കൻആനിലേക്ക് പോകുവാനായി പിതാവ് ഊറിൽനിന്ന് ഹാറാനിൽ വന്നു; അവിടെ പാർത്തു അവിടെ വെച്ച് മരണപ്പെട്ടു; പിന്നീട് യഹോവയുടെ (ദൈവത്തിന്റെ) കൽപന പ്രകാരം കൻആനിലേക്ക് പോയി; ഹാറാനിൽനിന്ന് പോരുമ്പോൾ ഇബ്‌റാഹീം നബി(അ)ക്ക് 75 വയസ്സായിരുന്നു' എന്നൊക്കെ ബൈബ്ളിൽ (ഉൽപത്തി: 11 ൽ 31 മുതൽ 12 ൽ 6 വരെ പറയുന്നു. ക്വുർആന്റെ വെളിച്ചത്തിൽ നോക്കുമ്പോൾ ഇത് അതേപടി സ്വീകരിക്കുവാൻ നിവൃത്തിയില്ല. കാരണം, വിഗ്രഹങ്ങൾ ഉടച്ചകാലത്ത് അദ്ദേഹം കേവലം 16 വയസ്സുകാരനായ ഒരു യുവാവായിരുന്നുവെന്ന് ക്വുർആൻ വ്യാഖ്യാതാക്കൾ പറയുന്നു. സൂറഃ അൻബിയാഇലെ 60-ാം വചനം അതിനെ ബലപ്പെടുത്തുകയും ചെയ്യുന്നു. അന്ന് മുതൽക്കേ പിതാവ് അദ്ദേഹത്തിന് ശത്രുവായിത്തീർന്നിരിക്കുമല്ലോ.

അദ്ദേഹം മേൽപറഞ്ഞവരൊന്നിച്ച് ഫലസ്തീനിൽ വന്നു. കനാൻ (കൻആൻ **كَنْعَان**) ദേശം എന്ന പേരിലാണ് അന്ന് ഫലസ്തീൻ അറിയപ്പെട്ടിരുന്നത്. (**) ആദ്യം നാബൽസ് (**نابلس**) എന്ന ശെഖേമി (**شكيم**) ലും, പിന്നീട് തെക്കോട്ടു നീങ്ങി ഒന്നിലധികം സ്ഥലങ്ങളിലും അദ്ദേഹം താമസിച്ചിട്ടുണ്ട്. അനന്തരം നാട്ടിൽ ബാധിച്ച ഒരു ക്ഷാമം കാരണം മിസ്രയീമിൽ (ഈജിപ്തിൽ) പോകുകയും, അധികം താമസിയാതെ മടങ്ങിപ്പോരുകയും ചെയ്തു. യാത്രകളിൽ മേൽപറഞ്ഞവർക്ക് പുറമെ, അവരുടെ ആടുമാടുകളും, അവയുടെ ഇടയൻമാരും ഉണ്ടായിരുന്നുപോൽ. ബൈബ്ൾ പറഞ്ഞ പ്രകാരമാണെങ്കിൽ, ആട്ടിടയന്മാർ തമ്മിലുണ്ടായ വഴക്കും, ആടുമാടുകളുടെ ആധിക്യവും നിമിത്തം പിതൃവ്യനും, സഹോദരപുത്രനും (ഇബ്‌റാഹീം നബിയും, ലൂത്വ് നബിയും) താമസം രണ്ടു സ്ഥല

*(*) അടുത്ത വ്യാഖ്യാനക്കുറിപ്പിൽ വിശദവിവരവും കാണാം.*

*(**) പടം 1, 3 നോക്കുക.*

ത്താക്കി. ജോർഡാൻ (الأردن) വൃത്തങ്ങളിൽപെട്ട ഫലഭൂയിഷ്ഠമായ സോദോം, ഗോമോറാ (سدوم وعامورة) എന്നീ രാജ്യങ്ങളിലായി ലൂത്ത് നബി വാസമുറപ്പിച്ചു. ഈ സ്ഥലത്തെപ്പറ്റിയാണ് ക്വുർആനിൽ (സൂറഃ വന്നജ്മിൽ) 'മുഅ്തഫികത്ത്' (المؤ تفكة = മറിഞ്ഞുകിടക്കുന്ന രാജ്യം) എന്ന് പറഞ്ഞിരിക്കുന്നത്. ലൂത്ത് (അ) ആ രാജ്യത്തേക്കുള്ള റസൂലായി നിയോഗിക്കപ്പെടുകയും ചെയ്തു. ആ രാജ്യക്കാരെക്കുറിച്ചും അവർ രാജ്യത്തോടെ നശിപ്പിക്കപ്പെട്ടതിനെക്കുറിച്ചും കഴിഞ്ഞ സൂറത്തുകളിൽ വിവരിച്ചിട്ടുണ്ടല്ലോ.

ഇബ്റാഹീം നബിയുടെ ഭാര്യ സാറഃ (سَارَة) പ്രസവിക്കാത്ത വന്ധ്യയായിരുന്നു. അവർക്ക് ഈജിപ്തിൽവെച്ച് ലഭിച്ച ഒരു അടിമസ്ത്രീയായിരുന്നു ഹാഗാർ എന്ന ഹാജർ (هَاجر) തങ്ങൾക്കൊരു ഓമനപുത്രനെ കാണുവാൻ കഴിഞ്ഞെങ്കിലോ, എന്ന ആഗ്രഹത്തോടെ ഹാജറിനെ അവർ ഭർത്താവിന്ന് ദാനം ചെയ്തു. അങ്ങിനെ, ക്വിബ്ത്തിക്കാരിയായ ഹാജർ ഇബ്റാഹീം നബി(അ)യുടെ ഒരു രണ്ടാം ഭാര്യയായി. ഇവരിൽനിന്നാണ് മൂത്ത പുത്രനായ ഇസ്മാഈൽ (അ) ജനിച്ചത്. അറബികളുടെ പിതാവായ ഇസ്മാഈൽ നബി(അ)യുടെ മാതൃകുടുംബത്തെ ഉദ്ദേശിച്ചാണ് നബിﷺ ഇപ്രകാരം പറഞ്ഞത്. **اذا فتحتم مصر فاستوصوا باهلها خيرا فان لهم ذمة ورحما – مسلم** (നിങ്ങൾ ഈജിപ്ത് ജയിച്ചടക്കുമ്പോൾ, അവിടത്തുകാരുമായി നല്ല നിലയിൽ ഇടപെടണം. നിശ്ചയമായും അവരോട് നിങ്ങൾക്ക് ഒരു ഉത്തരവാദിത്വവും കുടുംബബന്ധവുമുണ്ട്). കുടുംബബന്ധം പാലിക്കുന്നതിനെപ്പറ്റി നബിﷺ എത്രമാത്രം നിഷ്ക്കർഷിച്ചിരുന്നുവെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. ഇസ്മാഈൽ (അ) ജനിക്കുമ്പോൾ ഇബ്റാഹീം നബി(അ)ക്ക് 86 വയസ്സാണെന്ന് കാണുന്നു. **الله اعلم**

ഗർഭവതിയായ ഹാജറിനോട് ദൈവദൂതൻ അറിയിച്ചതായി ബൈബ്ളിൽ ഇങ്ങിനെ കാണാം: 'ഞാൻ നിന്റെ സന്തതിയെ ഏറ്റവും വർധിപ്പിക്കും. അത് എണ്ണിക്കൂടാത്തവണ്ണം പെരുപ്പമുള്ളതായിരിക്കും. നീ ഗർഭവതിയല്ലോ. നീ ഒരു മകനെ പ്രസവിക്കും. യഹോവ നിന്റെ സങ്കടം കേൾക്കകൊണ്ട് അവന്ന് യിശ്മയേൽ (ഇസ്മാഈൽ) എന്ന് പേർ വിളിക്കണം. അവൻ 'കാട്ടുകഴുത' യെപ്പോലെയുള്ള മനുഷ്യനായിരിക്കും......' (ഉൽപ: 16 ൽ 10-12) 'കാട്ടുകഴുത'യുടെ കാര്യമൊഴിച്ചു ബാക്കി കാര്യങ്ങൾ ശരിയാകുന്നു. അറബികൾ മിക്കവാറും ഇസ്മാഈൽ നബി(അ)യുടെ സന്താനങ്ങളാണല്ലോ. എന്നാൽ അദ്ദേഹത്തെ 'കാട്ടുകഴുത'യായി ചിത്രീകരിച്ചത്, വേദക്കാർ ബൈബ്ളിൽ കൈകടത്താറുള്ളതിന്റെ ഒരു ചെറിയ ഉദാഹരണമാകുന്നു. മുഹമ്മദ് നബി തിരുമേനിﷺയെ തരംതാഴ്ത്തിക്കാണിക്കുകയാണ് ഇതുമൂലം അവരുടെ ഉദ്ദേശ്യം. ഈ വസ്തുത മനസ്സിലാക്കുവാൻ ബൈബ്ളിന്റെ പല ഭാഷകളിലുള്ള വിവർത്തനങ്ങൾ പരിശോധിച്ചാൽ മാത്രം മതിയാവുന്നതാണ്. ബൈബ്ളിന്റെ പരിഭാഷകൾ വ്യക്തികളുടേതല്ല-അവരുടെ അധികൃതമായ അംഗീകാരത്തോടുകൂടി തയ്യാറാക്കപ്പെട്ടവയാണ്-എന്ന്കൂടി ഓർക്കേണ്ടതുണ്ട്. ഉദാഹരണം നോക്കുക: മലയാള പതിപ്പിൽ 'കാട്ടുകഴുതയെപ്പോലെയുള്ള മനുഷ്യൻ' എന്നും, അറബിപതിപ്പിൽ **انسانا وحشيا** എന്നും, ഹിബ്രു (അബ്രാനീ) ഭാഷയിൽ **فره آدم** എന്നും, ഇംഗ്ലീഷ് പതിപ്പിൽ Wild Man എന്നും തമിഴിൽ 'ദുഷ്ടമനുഷ്യൻ' എന്നും ആണുള്ളത്. അറബിയിലും ഇംഗ്ലീഷിലുമുള്ള പദങ്ങൾക്ക് 'അപരിഷ്കൃതൻ, കാടൻ, ദുഷ്ടൻ എന്നൊക്കെ അർഥം വരാം. 'കാട്ടുകഴുത' എന്നർഥമില്ല. അബ്രീപദത്തിന്നാവട്ടെ, 'ശക്തനായ മനുഷ്യൻ' എന്നത്രെ. അബ്രീയിൽ നിന്നാണ് മറ്റുള്ളവ വിവർത്തനം ചെയ്യപ്പെട്ടി

രിക്കുന്നത് എന്നിരിക്കെ, ദുരുദ്ദേശ്യപൂർവം ചെയ്യപ്പെട്ട ഒരു മാറ്റമാണിതെന്ന് പറയേണ്ട തില്ലല്ലോ.

ഒരിക്കൽ ഇബ്‌റാഹീം നബി(അ)യുടെ അടുക്കൽ മനുഷ്യരൂപത്തിൽ മലക്കുകൾ വരികയുണ്ടായി. അതിഥിസൽക്കാരത്തിൽ വളരെ താൽപര്യം കാണിച്ചിരുന്ന അദ്ദേഹം വേഗം ഒരു മൂരിക്കുട്ടനെ പൊരിച്ചു തയ്യാറാക്കി അതിഥികൾക്ക് സമർപ്പിച്ചു. അവർ ഭക്ഷണം കഴിക്കുന്നില്ല! ഇത് കണ്ടപ്പോൾ അദ്ദേഹത്തിന് മനസ്സിൽ ഭയം തോന്നി. അതിഥികൾ പറഞ്ഞു: 'പേടിക്കേണ്ട! താങ്കൾക്ക് ജ്ഞാനിയായ ഒരു ആൺകുട്ടിയെക്കുറിച്ച് ഞങ്ങൾ സന്തോഷമറിയിക്കുന്നു. അദ്ദേഹത്തിന്നും, വാതിൽക്കൽ നിൽക്കുന്നുണ്ടായിരുന്ന ഭാര്യക്കും ആശ്ചര്യവും, സന്തോഷവുമായി. ഇത് ഇസ്ഹാക്വ്(അ)നെക്കുറിച്ചുള്ള സന്തോഷവാർത്തയായിരുന്നു. 'പിന്നെ എന്താണ് കാര്യമുള്ളത്?' ഇബ്‌റാഹീം നബി(അ) ചോദിച്ചു. 'ഞങ്ങൾ ലൂത്വ് നബി(അ)യുടെ ജനതയുടെ അടുക്കലേക്ക്-അവരെ നശിപ്പിക്കുന്നതിന്നു-കൂടി നിയോഗിക്കപ്പെട്ടിരിക്കുന്നു' എന്ന് അവർ അറിയിച്ചു. ഈ മലക്കുകളാണ് ലൂത്വ് നബി(അ)യുടെ രാജ്യം നശിപ്പിച്ചത്. (സൂറഃ 15 ൽ 51-58 ഉം, സൂറഃ 51 ൽ 24-34 ഉം). ഇക്കാലത്ത് ഇബ്‌റാഹീം നബി(അ)ക്ക് 100 വയസ്സും സാറഃക്ക് 90 വയസ്സും ആണെന്ന് പറയപ്പെടുന്നു. അദ്ദേഹം വസിച്ചിരുന്നത് കാദേശിന്നും, ശൂറിന്നും മദ്ധ്യ എമലേക്യരുടെ (**العمالقة**) രാജ്യങ്ങളിലായിരുന്നു.

ഇസ്മാഈൽ (അ) മുലകുടിക്കുന്ന കാലത്ത്, ഹാജറിനെയും, ശിശുവിനെയും കൂട്ടി ഇബ്‌റാഹീം (അ) മക്കയിൽ വന്നു. അന്ന് മക്കയിൽ ജനവാസമില്ല; വെള്ളമോ, കായ്കനിയോ ഇല്ല. പാറക്കുന്നുകളും, മണൽക്കാടുകളും മാത്രം! ആ മഹാനുഭാവൻ, ഇന്ന് കഅ്ബഃ സ്ഥിതി ചെയ്യുന്ന സ്ഥലത്ത്-നാലുഭാഗവും പാറക്കുന്നുകളാൽ ആവൃതമായ ആ താഴ്‌വരയിൽ-അവരെ കുടിയിരുത്തിക്കൊണ്ട് തിരിച്ചുപോവുകയാണ്. അവർക്കായി അദ്ദേഹം അവിടെ നിക്ഷേപിച്ചതെന്താണെന്നോ? ഒരു തോൽസഞ്ചിയിൽ ഈത്തപ്പഴം, ഒരു തോൽപാത്രത്തിൽ വെള്ളവും. അത്രമാത്രം! ഭാര്യ ഹാജർ ചോദിക്കുന്നു: 'ഞങ്ങളെ ഈ താഴ്‌വരയിൽ തനിച്ചുവിട്ടേച്ചു പോകുകയാണോ?!' അദ്ദേഹം തിരിഞ്ഞുനോക്കുന്നില്ല! ഹാജർ വീണ്ടും വിളിച്ചു ചോദിക്കുന്നു: 'അല്ലാഹു കൽപിച്ചിട്ടാണോ, ഇപ്രകാരം ചെയ്യുന്നത്?' അദ്ദേഹം മറുപടി പറഞ്ഞു: 'അതെ'. ഒറ്റവാക്ക്! ഹാജർ സമാധാനിച്ചു. അവർക്ക് ആ ഒരു വാക്ക് കേട്ടത്തന്നെ ഒരു തീരാസ്വത്തായിരുന്നു. അവർ പറഞ്ഞു: 'എന്നാൽ പിന്നെ, അവൻ ഞങ്ങളെ പാഴാക്കുകയില്ല.' സത്യവിശ്വാസികളുടെ നേതാവായ ആ ഭർത്താവിനെയും, അവരുടെ സത്യവിശ്വാസിനിയായ ആ ഭാര്യയുടെയും വിശ്വാസശക്തി നോക്കുക! ഭർത്താവിനൊത്ത ഭാര്യ!

അദ്ദേഹം ആ ചെറുകുടുംബത്തെ പുറംതള്ളിയതല്ല; ഉപേക്ഷിച്ചോ, വെറുത്തോ പോയതുമല്ല; അവരിൽനിന്നും കണ്ണ് മറഞ്ഞപ്പോൾ അദ്ദേഹം അല്ലാഹുവോട് പ്രാർഥിച്ചു:

رَبَّنَا إِنِّيٓ أَسۡكَنتُ مِن..................لَعَلَّهُمۡ يَشۡكُرُونَ - ابراهيم

സാരം: 'ഞങ്ങളുടെ റബ്ബേ! എന്റെ സന്താനത്തെ, യാതൊരു വിളയും (കൃഷിയും) ഇല്ലാത്ത ഒരു താഴ്‌വരയിൽ നിന്റെ പരിപാവനമായ ഭവനത്തിന്നടുത്ത്-ഞാൻ പാർപ്പിച്ചിരിക്കുന്നു. ഞങ്ങളുടെ റബ്ബേ! അവർ നമസ്കാരം നിലനിർത്തിപ്പോരുവാനായിട്ടാണത്. അതിനാൽ, ജനങ്ങളുടെ ഹൃദയങ്ങളെ അവരിലേക്ക് തിരിയുമാറാക്കുകയും, അവർക്ക് ഫലവർഗങ്ങളിൽനിന്ന് ഉപജീവനം നൽകുകയും ചെയ്യേണമേ! അവർ നന്ദി കാണി

ച്ചേക്കാം (സൂഃ ഇബ്‌റാഹീം)

കൈവശമുള്ള വെള്ളം തീർന്നുപോയി. മാതാവിനും, പൈതലിനും ദാഹം വർധിച്ചു. വല്ല യാത്രക്കാരുമായും കണ്ടുമുട്ടി അൽപം വെള്ളം കിട്ടുമോ എന്ന് അന്വേഷിക്കുവാൻ നിസ്സഹായയായ –അല്ല, അല്ലാഹു സഹായിക്കുവാൻ ഏറ്റെടുത്തിട്ടുള്ള–മാതാവ് കുട്ടിയെ അവിടെ കിടത്തി പുറപ്പെടുന്നു. ദൂരത്തേക്ക് എത്തിനോക്കുന്നതിന്നുവേണ്ടി ഒരു ഭാഗത്ത് സ്വഫാ **صفا** കുന്നിൻമേൽ കയറുന്നു. ആരെയും കാണുന്നില്ല. ഉടനെ മറുഭാഗത്ത് മർവാ (مَرْوَة) കുന്നിൻമേൽ കയറിനോക്കുന്നു. ആരുമില്ല. ഏഴുവട്ടം രണ്ട് കുന്നുകളിലുമായി അങ്ങുമിങ്ങും അവർ നടന്നു. ആരെയും കണ്ടുകിട്ടിയില്ല. കുട്ടി കിടക്കുന്നതിന്റെ അടുത്ത് നിന്ന് അവർ ഒരു ശബ്ദം കേട്ടു. ഉടനെ മടങ്ങിവന്നു. അതാ! ഒരു നീരുറവ്! കുട്ടിയുടെ അരികിലായി നിൽക്കുന്ന ജിബ്‌രീൽ (അ) ന്റെ കാലിന്നടിയിൽകൂടി അത് ഒഴുകിക്കൊണ്ടിരിക്കുന്നു. അവർക്ക് ആശ്ചര്യമോ, സന്തോഷമോ?! ഓടിവന്ന് 'സം! സം!' (നിൽക്കട്ടെ, നിൽക്കട്ടെ!) എന്ന് പറഞ്ഞുംകൊണ്ട് അത് കെട്ടിനിറുത്തുകയായി. (ആ വെള്ളം കെട്ടിനിറുത്താതെ അവർ അതിന്റെ പാട്ടിന് വിട്ടിരുന്നുവെങ്കിൽ അത് ഒഴുകിക്കൊണ്ടേയിരിക്കുമായിരുന്നു! എന്ന് നബി തിരുമേനിﷺ അരുളിച്ചെയ്തിട്ടുണ്ട്.) ഈ ജലമാണ് ഇന്നും ഒരു മഹാത്ഭുതമായി ശേഷിക്കുന്ന ആ 'സംസം വെള്ളം' **ماءزمزم**

ഈ നീരുറവ് നിമിത്തം, ക്രമേണ ആളുകൾ വന്നുകൂടി മക്കായിൽ ജനവാസമുണ്ടായി. പക്ഷേ, വെള്ളത്തിന്റെ കൈവശാവകാശം തങ്ങൾക്ക്തന്നെ വേണമെന്ന് പുതുതായി വരുന്നവരോട് നിശ്ചയിക്കപ്പെട്ടിരുന്നു. അബ്രാനീ (ഹിബ്രു) ഭാഷക്കാരനായിരുന്ന ഇസ്മാഈൽ (അ) തങ്ങളുടെ അയൽവാസികൾ വഴി അറബി സംസാരിക്കുവാൻ ശീലിച്ചു. പ്രായം തികഞ്ഞപ്പോൾ, അവരിൽനിന്ന് ജുർഹും (**جرهم**) ഗോത്രക്കാരിയായ ഒരു സ്ത്രീയെ കല്യാണം കഴിക്കുകയും ചെയ്തു. കുറേ കഴിഞ്ഞു മാതാവ് മൃതിയടഞ്ഞു.

ഇബ്‌റാഹീം നബി(അ) ചിലപ്പോൾ ഇസ്മാഈലിനെ വന്നു സന്ദർശിച്ചിരുന്നു. ഇപ്പോൾ അദ്ദേഹം ഒരു വീട്ടുകാരനായിരിക്കുകയാണല്ലോ. അദ്ദേഹം വേട്ടയാടി ഉപജീവനമാർഗമുണ്ടാക്കുവാൻ പുറത്തുപോകാറുണ്ടായിരുന്നു. അദ്ദേഹം വീട്ടിലില്ലാത്തപ്പോൾ, ഒരിക്കൽ ഇബ്‌റാഹീം (അ) മകനെ സന്ദർശിക്കുവാൻ വന്നു. മരുമകളോട് വിവരമന്വേഷിച്ചു. അവളുടെ പെരുമാറ്റവും സംസാരവും കണ്ട് അവൾ സ്വഭാവം നല്ലവളല്ലെന്ന് ആ മഹാനുഭാവൻ മനസ്സിലാക്കി. 'തന്റെ ഭർത്താവ് വന്നാൽ, ഉമ്മറപ്പടി മാറ്റിവെക്കണം' എന്ന് പറയുവാൻ ഏൽപിച്ചുകൊണ്ട് അവിടുന്ന് സ്ഥലംവിട്ടു. ഇസ്മാഈൽ(അ) മടങ്ങിവന്നപ്പോൾ, വീട്ടിൽ ഒരു കിഴവൻ വന്നതായും ഉമ്മറപ്പടി മാറ്റിവെക്കുവാൻ പറഞ്ഞതായും മറ്റും അവൾ അറിയിച്ചു. അത് തന്റെ പിതാവായിരുന്നുവെന്നും, ഉമ്മറപ്പടി കൊണ്ട് ഉദ്ദേശ്യം നീ തന്നെയാണെന്നും പറഞ്ഞു അവളെ അവളുടെ വീട്ടിലേക്ക് അയച്ചുകളഞ്ഞു.

പിതാവ് മറ്റൊരു പ്രാവശ്യവും പുത്രനെ സന്ദർശിക്കുവാൻ വന്നു. അദ്ദേഹം അപ്പോഴും വെളിയിൽ പോയിരുന്നു. ഇസ്മാഈൽ (അ) രണ്ടാമതും വിവാഹം കഴിച്ചിരുന്ന ഭാര്യയാണിപ്പോൾ വീട്ടുകാരി. പുതിയ മരുമകളുടെ പെരുമാറ്റവും, സ്വീകരണവും, സംസാരവുമെല്ലാം അദ്ദേഹത്തെ തൃപ്തിപ്പെടുത്തി. അവൾ അദ്ദേഹത്തിന് തലമുടി വാർന്നുകൊടുക്കുക മുതലായ ശുശ്രൂഷകളും ചെയ്തുകൊടുത്തു. ആദ്യത്തെവൾ തങ്ങളുടെ തിടുക്കവും ബുദ്ധിമുട്ടുമായിരുന്നു അദ്ദേഹത്തോട് പറഞ്ഞിരുന്നത്. പുതിയ മരുമകൾ, തങ്ങൾക്ക് സുഖമാണെന്നറിയിച്ചു. അവരുടെ ഭക്ഷണവും, പാനീയവും എന്താണെന്ന്

അദ്ദേഹം അന്വേഷിച്ചു. മാംസവും, വെള്ളവുമാണെന്ന് സ്ത്രീ ഉത്തരം പറഞ്ഞു. അപ്പോൾ അദ്ദേഹം അവർക്ക് വേണ്ടി ഇങ്ങനെ ദുആ ചെയ്തു: 'അല്ലാഹുവേ! അവർക്കു മാംസ ത്തിലും ജലത്തിലും അഭിവൃദ്ധി നൽകേണമേ! (നബി തിരുമേനിﷺ പറയുകയാണ്: 'അവിടെ അവർക്ക് ധാന്യങ്ങളുണ്ടായിരുന്നില്ല. ഉണ്ടെങ്കിൽ അതിലും അഭിവൃദ്ധിക്കായി അദ്ദേഹം പ്രാർഥിക്കുമായിരുന്നു.') ഇത്തവണ, പിതാവ് തിരിച്ചുപോകുമ്പോൾ 'ഉമ്മറ പ്പടി ഉറപ്പിച്ചു' വെക്കുവാൻ ഏല്പിച്ചുകൊണ്ടാണ് പോയത്. ഭർത്താവ് മടങ്ങി വന്ന പ്പോൾ, സുമുഖനും, മാന്യനുമായ ഒരു വയസ്സൻ വന്നിരുന്ന വിവരവും, ഉമ്മറപ്പടി ഉറപ്പി ക്കുവാൻ പറഞ്ഞേൽപിച്ചതും അറിയിച്ചു. പിതാവിന്റെ നിർദേശപ്രകാരം ആ ഭാര്യയെ അദ്ദേഹം സ്ഥിരപ്പെടുത്തുകയും ചെയ്തു.

കുറേ കഴിഞ്ഞശേഷം പിതാവ് മൂന്നാമതൊരു പ്രാവശ്യം സന്ദർശനത്തിന് വന്നു. ഇക്കുറി പുത്രൻ 'സംസമി' ന്നടുത്ത് അമ്പ് ഉഴിഞ്ഞു നന്നാക്കിക്കൊണ്ടിരിക്കുകയാണ്. കണ്ട ഉടനെ എഴുന്നേറ്റു ചെന്നു പിതാവിനെ ആദരിച്ചു സ്വീകരിച്ചു. ഇപ്പോൾ കഅ്ബഃ നിൽക്കുന്ന സ്ഥലത്ത് പൊന്തിനിൽക്കുന്ന ഒരു തിണ്ണ ചൂണ്ടിക്കാട്ടിക്കൊണ്ട് 'ഇതാ, ഇവിടെ ഒരു പുണ്യാലയം പണിയുവാൻ അല്ലാഹു കല്പിച്ചിട്ടുണ്ട്, അതിന്ന് നീ സഹാ യിക്കണം' എന്ന് അറിയിച്ചു. അങ്ങിനെ, പിതാവും പുത്രനും കൂടി കഅ്ബഃ നിർമാണ ത്തിൽ ഏർപ്പെട്ടു. ഇബ്‌റാഹീം (അ) ഭിത്തി പടുക്കുകയും, ഇസ്മാഈൽ (അ) കല്ല് കൊണ്ടുവരികയും ചെയ്തിരുന്നു. ചുമർ കുറേ ഉയർന്നപ്പോൾ, ആലയം പ്രദക്ഷിണം (**طواف**) ചെയ്യുന്നവർക്ക് (പ്രദക്ഷിണം എവിടെ നിന്ന് തുടങ്ങണമെന്നതിന്) അടയാള മായി വെക്കുവാൻ ഒരു കല്ല് കൊണ്ടുവരേണമെന്ന് അദ്ദേഹം മകനോട് പറഞ്ഞു. ആ കല്ലാണ് 'ഹജറുൽ അസ്‌വദ്' (**الحَجر الاسود**) ജോലി നടന്നുകൊണ്ടിരിക്കുമ്പോൾ അവർ ഇങ്ങിനെ ദുആ ചെയ്തിരുന്നു: 'ഞങ്ങളുടെ രക്ഷിതാവേ! ഞങ്ങളിൽ നിന്ന് (ഈ കർമം) നീ സ്വീകരിക്കേണമേ! നിശ്ചയമായും, നീ കേൾക്കുന്നവൻ തന്നെ, അറിയുന്നവൻ തന്നെ' (رَبَّنَا تَقَبَّلْ مِنَّا إِنَّكَ أَنتَ السَّمِيعُ الْعَلِيمُ) കഅ്ബഃ നിർമാണം പൂർത്തിയായപ്പോൾ, ജനങ്ങൾക്ക് അല്ലാഹുവിനെ ആരാധിക്കുവാനായി ഒരു ഭവനം നിർമിച്ചിട്ടുണ്ടെന്നും അവർ അവിടെ വന്നു ഹജ്ജ് കർമം നിർവഹിക്കേണ്ടതുണ്ടെന്നും പ്രഖ്യാപിക്കുവാൻ, അല്ലാഹു ഇബ്‌റാഹീം നബി(അ)യോട് കല്പിച്ചു.

കൻആൻകാരും, അശ്ശൂർകാരും, മിസ്രയീംകാരുമെല്ലാംതന്നെ വിഗ്രഹങ്ങളെയും ദേവീ ദേവൻമാരെയും ആരാധിച്ചുവരികയാണ്. അവർ അവയ്ക്കായി ക്ഷേത്രങ്ങളും ബലി പീഠങ്ങളും നിർമിച്ചുകൊണ്ടിരിക്കുന്നു. അല്ലാഹുവിനെ മാത്രം ആരാധിക്കുവാനും, അവനോടുമാത്രം പ്രാർഥിക്കുവാനും വേണ്ടി- ജനങ്ങൾക്കാകമാനമായി ഒരു ഭവനം വേണ്ടതുണ്ട്. ആ പുണ്യഭവനമത്രെ, ആ രണ്ട് പ്രവാചകൻമാരുടെ കൈക്ക് പടുത്തു യർത്തപ്പെട്ട വിശുദ്ധ കഅ്ബഃ (**الكعبة**) രണ്ട് പ്രവാചകൻമാരും ചെയ്ത നീണ്ട പ്രാർഥ നകളുടെ കൂട്ടത്തിൽ ഇപ്രകാരം ഉണ്ടായിരുന്നു:

رَبَّنَا وَاجْعَلْنَا مُسْلِمَيْنِ...................إِنَّكَ أَنتَ التَّوَّابُ الرَّحِيمُ

സാരം: (1) ഞങ്ങളുടെ റബ്ബേ! ഞങ്ങളെ രണ്ടാളെയും നിനക്ക് കീഴ്പ്പെടുന്നവരാക്കി (മുസ്‌ലിംകളാക്കി)ത്തരേണമേ, ഞങ്ങളുടെ സന്തതികളിലും നിനക്ക് കീഴ്പ്പെടുന്ന (മുസ്‌ലിം) സമുദായമുണ്ടാക്കേണമേ! ഞങ്ങൾക്ക് ഞങ്ങളുടെ അനുഷ്ഠാനകർമങ്ങളെ കാണിച്ചുതരുകയും വേണമേ! ഞങ്ങളുടെ പശ്ചാത്താപം സ്വീകരിക്കുകയും വേണമേ!

നിശ്ചയമായും, നീ തന്നെയാണ് പശ്ചാത്താപം സ്വീകരിക്കുന്നവനും കരുണാനിധിയും. (2) ഞങ്ങളുടെ റബ്ബേ! അവർക്ക് നിന്റെ ലക്ഷ്യങ്ങൾ ഓതിക്കൊടുക്കുകയും, വേദഗ്രന്ഥവും വിജ്ഞാനവും പഠിപ്പിക്കുകയും, ആത്മസംസ്കാരമുണ്ടാക്കുകയും ചെയ്യുന്ന ഒരു റസൂലിനെ, അവരിൽ നിന്നുതന്നെ, അവരിൽ നിയോഗിച്ചു കൊടുക്കേണമേ! (സൂറഃ അൽബക്വറഃ 127, 128)

ഇബ്റാഹീം നബി(അ)യുടെ പ്രാർഥന അല്ലാഹു സ്വീകരിച്ചു. പ്രാർഥനയുടെ സാക്ഷാൽക്കാരമായി മണലാരണ്യത്തിലെ പ്രവാചകൻ നബി മുഹമ്മദ് മുസ്ത്വഫാﷺ നിയോഗിക്കപ്പെട്ടു. പ്രാർഥന കഴിഞ്ഞിട്ട് കൊല്ലങ്ങൾ മൂന്നോ നാലോ ആയിരം തന്നെ കഴിഞ്ഞു. അതിനിടക്ക് ഇസ്മാഈൽ നബി(അ)യുടെ സഹോദരനായ ഇസ്ഹാക്വ് പരമ്പരയിൽ, അനേകം പ്രവാചകൻമാർ വന്നു. ഇസ്മാഈൽ പരമ്പരയിലാകട്ടെ, ലോകാവസാനത്തിലെ അന്ത്യപ്രവാചകൻ മാത്രം! പക്ഷേ, അദ്ദേഹം നിയോഗിക്കപ്പെട്ടത് ലോകത്തിനെല്ലാം വേണ്ടിയാണ്. ലോകാവസാനം വരേക്കുമാണ്. അദ്ദേഹത്തിന്റെ പ്രവാചകത്വവും, അദ്ദേഹത്തിന്റെ കൈക്ക് വെളിപ്പെടുത്തപ്പെട്ട വേദഗ്രന്ഥവും, വിജ്ഞാനങ്ങളും ലോകാവസാനം വരെ നിലനിൽക്കുകയും ചെയ്യുന്നു. ഇബ്റാഹീം നബി(അ)യുടെ മേപ്പടി (രണ്ടാമത്തെ) പ്രാർത്ഥനാ വചനങ്ങൾ ഉദ്ധരിച്ചുകൊണ്ട്, ഇങ്ങനെയുള്ള ഒരു റസൂലിനെ അക്ഷരജ്ഞാനമില്ലാത്ത-വേദഗ്രന്ഥത്തെപ്പറ്റി അറിയാത്ത- ആ സമുദായത്തിൽ നിന്നു തന്നെ എഴുന്നേൽപിച്ചിട്ടുണ്ടെന്ന് അല്ലാഹു സൂറത്തുൽ ജുമുഅഃ 2 ൽ പറയുന്നു. (هو الذى بعث فى الاميين رسولا. . . .) 'ഞാൻ എന്റെ പിതാവ് ഇബ്റാഹീമിന്റെ പ്രാർഥനയാണ്' എന്ന് നബി തിരുമേനിﷺയും അരുളിച്ചെയ്തിട്ടുണ്ട്.

ഇസ്ഹാക്വ് നബി(അ)യുടെ മകനായി യഅ്ക്വൂബ് (അ) ജനിച്ചു. അദ്ദേഹത്തിനാണ് ഇസ്റാഈൽ (اسرائيل) എന്ന് പറയുന്നത്. അദ്ദേഹത്തിന് പന്ത്രണ്ട് മക്കളുണ്ടായിരുന്നു. അവർ വഴി പെരുകി വർധിച്ച പന്ത്രണ്ട് സന്താനപരമ്പരകൾക്കാണ് ഇസ്റാഈൽ വർഗത്തിലെ പന്ത്രണ്ട് ഗോത്രങ്ങൾ എന്ന് പറയപ്പെടുന്നത്. പന്ത്രണ്ട് മക്കളിൽ ഒരാളായ യൂസുഫ് നബി(അ)യുടെ കഥ പരക്കെ അറിയപ്പെട്ടതും സുറഃ യൂസുഫിൽ വിസ്തരിച്ചു പറയപ്പെട്ടിട്ടുള്ളതുമാണ്. അദ്ദേഹം ഈജിപ്തിലെ ഭരണാധികാരിയായപ്പോൾ യഅ്ക്വൂബ് നബി(അ)യും ബാക്കി മക്കളും ഈജിപ്തിൽ ചെന്നു താമസമാക്കി. പിന്നീട് മൂസാ നബി(അ)യുടെ കാലത്ത് അദ്ദേഹം വഴി ആ സമുദായത്തെ ഫിർഔനിൽ നിന്ന് അല്ലാഹു രക്ഷപ്പെടുത്തി വീണ്ടും ഫലസ്തീനിൽ വന്ന ചരിത്രം പ്രസിദ്ധമാണ്. ചെങ്കടൽ യാത്ര കഴിഞ്ഞു നാൽപത് വർഷം അവർ തീഹ് മരുഭൂമിയിൽ താമസിച്ചുവല്ലോ. അതിനിടക്ക് മൂസാ (അ) മരണമടഞ്ഞു. പിന്നീട് പല സംഭവങ്ങൾക്കും സംഘട്ടനങ്ങൾക്കും ശേഷം യൂശഅ് (يوشع) നബിയുടെ നേതൃത്വത്തിലാണ് അവർ ഫലസ്തീനിൽ പലേടങ്ങളിലായി കുടിയേറിപ്പാർത്തത്.

ഇബ്റാഹിം നബി (അ) മുതൽ നടപ്പിൽവന്ന നടപടിയാണ് ചേലാകർമം (الختان). അല്ലാഹുവിന്റെ കൽപന പ്രകാരം, അദ്ദേഹവും സന്തതികളും അത് അനുഷ്ഠിച്ചുവന്നു. ഇബ്റാഹീം നബി(അ)യാൽ നടപ്പിലാക്കപ്പെട്ട നടപടിക്രമങ്ങൾ പലതുമുണ്ട്. അതിൽ അദ്ദേഹത്തെ നാമും അനുകരിക്കുവാൻ ആജ്ഞാപിക്കപ്പെട്ടിരിക്കുന്നു. സൂറഃ ഹജ്ജിൽ 78-ാം വചനത്തിൽ مِلَّةَ أَبِيكُمْ إِبْرَاهِيمَ (നിങ്ങളുടെ പിതാവ് ഇബ്റാഹീമിന്റെ മാർഗം) എന്ന് അല്ലാഹു പറഞ്ഞത് അതാണ്. അദ്ദേഹത്തോട് അനുഷ്ഠിക്കുവാൻ കൽപിച്ച

തെല്ലാം അദ്ദേഹം പൂർത്തിയായി നിർവഹിച്ചിട്ടുണ്ടെന്ന ഒരു സാക്ഷ്യപത്രമാണ് സൂറത്തുൽ-ബക്വറഃ 124-ൽ കാണുന്നത് ……وَإِذِابْتَلَى إِبْرَاهِيمَ رَبُّهُ (അല്ലാഹു ഇബ്റാഹീമിനെ ചില കൽപനാ വാക്കുകൾ മുഖേന പരീക്ഷിച്ച സന്ദർഭം ഓർക്കുക: അദ്ദേഹം അവയെ പൂർണമായി നിർവഹിച്ചു....) ആ പ്രവാചകവര്യന്റെ സൽക്കീർത്തിക്ക് നിദാനമായി, ഒരേ ഒരു സംഭവം- ഓമനപുത്രനെ ബലിയർപ്പിക്കാൻ സന്നദ്ധനായ സംഭവം- മാത്രം ആലോചിച്ചാൽ മതിയല്ലോ. ലോകമുള്ള കാലം മറക്കപ്പെടാത്തതാണത്.

ഒരു മകനുണ്ടായിക്കാണുവാൻ വളരെക്കാലം ആശിച്ചശേഷം -അതുണ്ടാകുവാൻ പോകുന്നുവെന്ന സന്തോഷവാർത്തയും ലഭിച്ചശേഷം-ആ വയോധികന് ഒരു മകനുണ്ടായി. തന്റെ ഒന്നിച്ചു പ്രയത്നിക്കാറായപ്പോൾ, അതാ അവനെ അറുത്തു ബലികഴിക്കണമെന്ന് ദൈവീക കല്പന വരുന്നു! കല്പന മലക്ക് മുഖാന്തരമൊന്നു മല്ല- സ്വപ്നം മാത്രമാണ്; അദ്ദേഹത്തിന് യാതൊരു മടിയോ, വൈമനസ്യമോ തോന്നിയില്ല. ഓമനപുത്രനെ വിവരം അറിയിച്ചു. പുത്രനാകട്ടെ, പിതാവിനൊത്ത പുത്രനും! ഒട്ടും അധൈര്യമോ, മനഃസ്താപമോ ഇല്ല. അങ്ങിനെ, മകനെ അറുക്കുവാനുള്ള എല്ലാ ഒരുക്കങ്ങളും കഴിഞ്ഞു. ഒന്നും ബാക്കിയില്ല. അല്ലാഹുവിന്റെ ഭാഗത്ത്നിന്ന് ഒരു വിളികേൾക്കുന്നു. 'ഇബ്റാഹീം! സ്വപ്നത്തെ നീ യാഥാർഥ്യമാക്കിയിരിക്കുന്നു! മതി, ഇസ്മാഈലിന് പകരം ഒരു ആടിനെ ബലികഴിക്കുക. അത്ര മതി!? (സൂറഃ വസ്സ്വാഫ്ഫാത്തിൽ ഈ സംഭവം വിവരിക്കുന്നുണ്ട്.)

ബലിക്ക്വേണ്ടി കൊണ്ടുപോയ പുത്രൻ ഇസ്മാഈലല്ല- ഇസ്ഹാക്വാണ്- എന്നത്രെ. വേദക്കാരുടെ പക്ഷം. ക്വുർആനിൽ ഈ കഥ പറയുന്നിടത്ത് ആരുടെയും പേരെടുത്തു പറഞ്ഞിട്ടില്ല. എങ്കിലും വസ്സ്വാഫ്ഫാത്തിലെ ആയത്തുകൾ പരിശോധിച്ചാൽ, അത് ഇസ്മാഈൽ (അ) ആയിരുന്നുവെന്ന് വ്യക്തമായിക്കാണാം. കാരണം: ഈ കഥ വിവരിച്ചു കഴിഞ്ഞ ഉടനെ തന്നെ 'അദ്ദേഹത്തിന് ഇസ്ഹാക്വിനെക്കുറിച്ചും നാം സന്തോഷവാർത്ത നൽകി' (**وبشرناه باسحق**) എന്ന് അല്ലാഹു പറയുന്നു. മറ്റു പലതും ഇതിന് തെളിവായി എടുക്കുവാനുണ്ട്. അല്ലാഹു സഹായിച്ചാൽ അവിടെവെച്ച് കൂടുതൽ സംസാരിക്കാം. ബൈബ്ളിൽ ഈ സംഭവം വിവരിക്കുന്നിടത്ത് ഉല്പത്തി 22 ന്റെ ആരംഭത്തിൽ)..... നിന്റെ മകനെ, നീ സ്നേഹിക്കുന്ന നിന്റെ ഏകജാതനായ യിസ്ഹാക്കിനെത്തന്നെ.....) എന്ന് പറയുന്നു. ഇവിടെ 'നിന്റെ ഏകജാതനായ' എന്ന് വിശേഷണം ഇസ്മാഈലിനെക്കുറിച്ചല്ലാതെ വരുവാൻ പാടില്ലാത്തതാണ്. ഇസ്ഹാക്വുള്ളപ്പോൾ ഇസ്മാഈൽ ജനിക്കാതിരിക്കുകയോ, ജനിച്ചു മരണപ്പെടുകയോ ചെയ്തിരുന്നാൽ അങ്ങിനെ പറയാമായിരുന്നു. ഇസ്മാഈലിനെ 'കാട്ടുകഴുത'യെപ്പോലെ 'ദുഷ്ടനാ'ക്കിയ ആ 'കറുത്ത' കൈകൾ തന്നെയായിരിക്കണം 'ഇസ്മാഈലി' ന്റെ സ്ഥാനത്ത് 'യിസ്ഹാക്കി'ന്റെ പേർ പ്രതിഷ്ഠിച്ചതും.

ഇബ്റാഹീം നബി(അ)യുടെ ക്വബ്റും, സാറഃയുടെ ക്വബ്റും ശാമിൽ ഹിബ്രോൺ (**حبرون**) എന്ന സ്ഥലത്താകുന്നു. അദ്ദേഹത്തിന്റെ ചരിത്രത്തിൽ നിന്ന് നമുക്ക് എത്രയോ പാഠങ്ങൾ പഠിക്കുവാനുണ്ട്. അതിനെപ്പറ്റി കൂടുതൽ വിവരിച്ചു ദീർഘിപ്പിക്കുന്നില്ല. ക്വുർആനിലും ഹദീഥിലും പല സന്ദർഭങ്ങളിലായി ഇക്കാര്യം പരാമർശിക്കപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ വിശ്വാസദാർഢ്യം, ത്യാഗമനഃസ്ഥിതി, അല്ലാഹുവിന്റെ കല്പനകൾ അനുസ

രിക്കുവാനുള്ള സന്നദ്ധത, സത്യാന്വേഷണ സ്വഭാവം ആദിയായ മഹൽഗുണങ്ങൾ, മുസ്‌ലിംകൾക്ക് മാതൃക നൽകട്ടെ! രാജാവിനെയാകട്ടെ, തീയ്യിനെ ആകട്ടെ, അക്രമിക ളെയാവട്ടെ, ഭയപ്പെടാതെ, മരണഭീതിയില്ലാതെ, ആദർശ പ്രഖ്യാപനത്തിലും, തൗഹീ ദിന്റെ പ്രചരണത്തിലും, മുന്നോട്ട് മുന്നോട്ട് പുരോഗമിച്ചുകൊണ്ടേയിരുന്ന ആ നബിവ ര്യന്റെ ജീവിതഗ്രന്ഥത്തിലെ പാഠങ്ങൾ ഓരോന്നും അല്ലാഹുവിന്റെ മാർഗത്തിൽ സമര സേവനം ചെയ്യുന്ന മുസ്‌ലിംകൾക്ക് നേതൃത്വവും, പ്രചോദനവും നൽകട്ടെ. آمين

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

الٓرۚ كِتَٰبٌ أَنزَلۡنَٰهُ إِلَيۡكَ لِتُخۡرِجَ ٱلنَّاسَ مِنَ ٱلظُّلُمَٰتِ إِلَى ٱلنُّورِ بِإِذۡنِ رَبِّهِمۡ إِلَىٰ صِرَٰطِ ٱلۡعَزِيزِ ٱلۡحَمِيدِ ﴿١﴾

**﴾1﴿ 'അലിഫ്-ലാം -റാ' (നബിയേ) നിനക്ക് നാം അവതരിപ്പിച്ചു തന്ന ഒരു ഗ്രന്ഥമാകുന്നു (ഇത്); മനുഷ്യരെ അന്ധകാരങ്ങളിൽ നിന്ന് നീ (പുറത്തുവരുത്തി) പ്രകാശത്തിലേക്ക് കൊണ്ടുവരുവാൻ വേണ്ടി; അവരുടെ റബ്ബിന്റെ അനുമതി പ്രകാരം. അതായത് പ്രതാപശാലിയും സ്തുത്യർഹനുമായുള്ളവന്റെ പാതയിലേക്ക് (കൊണ്ടുവരുവാൻ);**

ٱللَّهِ ٱلَّذِي لَهُۥ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلۡأَرۡضِۗ وَوَيۡلٌ لِّلۡكَٰفِرِينَ مِنۡ عَذَابٖ شَدِيدٍ ﴿٢﴾

**﴾2﴿ (അതെ) ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും (എല്ലാം) യാതൊരുവന്റെതാണോ ആ അല്ലാഹുവിന്റെ (പാതയിലേക്ക്). അവിശ്വാസികൾക്ക് കഠിനമായ ശിക്ഷ നിമിത്തം കഷ്ടവും!**

ٱلَّذِينَ يَسۡتَحِبُّونَ ٱلۡحَيَوٰةَ ٱلدُّنۡيَا عَلَى ٱلۡأٓخِرَةِ وَيَصُدُّونَ عَن سَبِيلِ ٱللَّهِ وَيَبۡغُونَهَا عِوَجًاۚ أُوْلَٰٓئِكَ فِي ضَلَٰلِۢ بَعِيدٖ ﴿٣﴾

**﴾3﴿ അതായത്, യാതൊരു കൂട്ടർക്ക്, (കഷ്ടം) അവർ ഐഹിക ജീവിതത്തോട് പരലോകത്തെക്കാൾ സ്നേഹം കാണിച്ചുകൊണ്ടിരിക്കുന്നു; അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് അവർ (ജനങ്ങളെ) തിരിച്ചുവിടുകയും ചെയ്യുന്നു; അതിന് അവർ വക്രത (ഉണ്ടാവണമെന്ന്) ആഗ്രഹിക്കുകയും ചെയ്യുന്നു. [ഇങ്ങിനെയുള്ളവർക്ക് കഷ്ടം!] അക്കൂട്ടർ വിദൂരമായ വഴിപിഴവിലാകുന്നു.**

﴾1﴿ الر അലിഫ്- ലാം-റാ' كِتَابٌ ഒരു ഗ്രന്ഥമാകുന്നു أَنزَلْنَاهُ നാമത് അവതരിപ്പിച്ചി രിക്കുന്നു إِلَيْكَ നിനക്ക് لِتُخْرِجَ നീ പുറത്തുകൊണ്ടുവരുവാൻ വേണ്ടി النَّاسَ മനുഷ്യരെ مِنَ الظُّلُمَاتِ അന്ധകാരങ്ങളിൽ നിന്ന് إِلَى النُّورِ പ്രകാശത്തിലേക്ക് بِإِذْنِ അനുമതി (സമ്മത) പ്രകാരം رَبِّهِمْ അവരുടെ റബ്ബിന്റെ إِلَىٰ صِرَاطِ അതായത് പാതയിലേക്ക് الْعَزِيزِ പ്രതാപശാലിയുടെ الْحَمِيدِ സ്തുത്യർഹനായ ﴾2﴿ اللَّهِ الَّذِي അതായത് യാതൊരു അല്ലാ ഹുവിന്റെ لَهُ അവന്റെതാണ്, അവന്നാകുന്നു مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَمَا فِي الْأَرْضِ ഭൂമിയിലുള്ളതും وَوَيْلٌ കഷ്ടവും, നാശവും لِّلْكَافِرِينَ അവിശ്വാസി കൾക്ക് مِنْ عَذَابٍ ശിക്ഷ നിമിത്തം, ശിക്ഷയാൽ شَدِيدٍ കഠിനമായ ﴾3﴿ الَّذِينَ അതായത് യാതൊരു കൂട്ടർ يَسْتَحِبُّونَ അവർ സ്നേഹം കാണിക്കും الْحَيَاةَ ജീവിതത്തോട് الدُّنْيَا ഇഹത്തിലെ (ഐഹിക) عَلَى الْآخِرَةِ പരലോകത്തെക്കാൾ وَيَصُدُّونَ അവർ തിരിച്ചു (തട്ടി) വിടുകയും ചെയ്യും عَن سَبِيلِ മാർഗത്തിൽ നിന്ന് اللَّهِ അല്ലാഹുവിന്റെ وَيَبْغُونَهَا അതിനെ അവർ തേടുക (അതിന് അവർ ആഗ്രഹിക്കുകയും ചെയ്യും عِوَجًا വക്രത, വളവ് (ഉണ്ടാ വാൻ) أُولَٰئِكَ അക്കൂട്ടർ فِي ضَلَالٍ വഴിപിഴവിലാകുന്നു بَعِيدٍ വിദൂരമായ

---

വ്യാകരണ വശത്തിലൂടെ നോക്കുമ്പോൾ പരസ്പരം ഘടനാബന്ധമുള്ളവയാണ് ഈ മൂന്നു വചനങ്ങളും. അവയുടെ ഒന്നാകെയുള്ള അർഥം ഏതാണ്ടിങ്ങിനെ മനസ്സിലാക്കാം: 'മനുഷ്യരെ അവരുടെ റബ്ബിന്റെ അനുമതി പ്രകാരം അന്ധകാരങ്ങളിൽ നിന്ന് (പുറത്തു വരുത്തി) പ്രകാശത്തിലേക്ക്-അതായത് ആകാശങ്ങളിലും ഭൂമിയിലുമുള്ളതൊക്കെ ഏതൊരുവന്റെതാണോ ആ അല്ലാഹുവിന്റെ പാതയിലേക്ക്-കൊണ്ടുവരുവാൻ വേണ്ടി (നബിയേ) നിനക്ക് നാം അവതരിപ്പിച്ചുതന്ന വേദഗ്രന്ഥമാണിത്. ഇഹലോക ജീവിത ത്തോട് പരലോകത്തെക്കാൾ സ്നേഹം കാണിക്കുകയും അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ജനങ്ങളെ) തിരിച്ചുവിടുകയും, അതിന്ന് വക്രത (ഉണ്ടാവണമെന്ന്) ആഗ്രഹിക്കു കയും ചെയ്തുകൊണ്ടിരിക്കുന്ന അവിശ്വാസികൾക്ക് കഠിനമായ ശിക്ഷ നിമിത്തം കഷ്ടവും! അവർ വിദൂരമായ വഴിപിഴവിലാണുള്ളത്.'

അവിശ്വാസം, അജ്ഞത, അന്ധവിശ്വാസം, ദുരാചാരം ആദിയായ അന്ധകാരങ്ങളിൽ പെട്ടു നട്ടംതിരിയുന്ന ജനങ്ങളെ നേർമാർഗമാകുന്ന പ്രകാശത്തിലേക്ക് രക്ഷപ്പെടുത്തി ക്കൊണ്ടുവരുവാൻ വേണ്ടിയാണ് നബിﷺയുടെ മേൽ ഖുർആൻ അവതരിപ്പിച്ചിരിക്കു ന്നത്. ഇത് അല്ലാഹു മനുഷ്യർക്ക് നൽകിയ മഹത്തായ ഒരു അനുഗ്രഹമാണെന്ന് വ്യക്ത മത്രെ. എന്നിരിക്കെ, അതിനെ നിഷേധിക്കുകയും, നബിﷺയെ കളവാക്കുകയും ചെയ്യുന്ന അവിശ്വാസികൾക്ക് വമ്പിച്ച ശിക്ഷയും കഷ്ടവുമായിരിക്കും ഉണ്ടായിരിക്കുകയെന്ന് അല്ലാഹു താക്കീത് ചെയ്യുന്നു. അത് എന്തുകൊണ്ടാണെന്ന് കൂടി വ്യക്തമാക്കിയിരി ക്കുന്നു. 1-ാമതായി അവർ ഐഹിക ജീവിതത്തിനാണ് പ്രാധാന്യം കൽപിക്കുന്നത്. അതിനോടാണവർക്കിഷ്ടം. പരലോകത്തെപ്പറ്റി അവർ ചിന്തിക്കുന്നില്ല. 2- ാമതായി; അല്ലാഹു കൽപിക്കുകയും ഇഷ്ടപ്പെടുകയും ചെയ്യുന്ന ആ നേർമാർഗത്തിൽ നിന്നു അവർ സ്വയം തിരിഞ്ഞുപോകുകയും മറ്റുള്ളവരെ തിരിച്ചുവിടുകയും ചെയ്തുകൊണ്ടി രിക്കുന്നു. 3-ാമതായി; നേർക്കുനേരെയുള്ള സത്യമാർഗം നിലനിൽക്കുന്നത് തന്നെയും അവർക്ക് ഇഷ്ടമില്ല. അതിന് കഴിയുന്നത്ര വക്രതയും വളവും ഉണ്ടായിക്കാണുവാനാണ് അവരുടെ ആഗ്രഹവും ശ്രമവും. അങ്ങിനെ, സൻമാർഗത്തിലേക്ക് മടങ്ങി എത്തു

വാൻപോലും സാധിക്കാത്തവിധം അവർ അതിൽ നിന്ന് വളരെ ദൂരം പിഴച്ചുപോയിരിക്കുന്നു. ഇതൊക്കെയാണിതിന് കാരണം. എക്കാലത്തും മതവിരോധികളിൽ കാണപ്പെടാറുള്ള ദുഃസ്വഭാവങ്ങളത്രെ അല്ലാഹു എടുത്തുപറഞ്ഞ ഈ മൂന്ന് കാര്യങ്ങളും.

സത്യവും യഥാർഥവും എപ്പോഴും ഒന്നുമാത്രമായിരിക്കും. അതിന്റെ എതിർവശത്തിനാകട്ടെ, വിവിധ മുഖങ്ങളും വേഷങ്ങളും ഉണ്ടായിരിക്കുകയും ചെയ്യും. അതുകൊണ്ടായിരിക്കാം ഇങ്ങിനെയുള്ള പ്രസ്താവനകളിലെല്ലാം പ്രകാശത്തെ النُّورِ (പ്രകാശം) എന്ന് ഏകവചനരൂപത്തിലും, അന്ധകാരത്തെ الظُّلُمَاتِ (അന്ധകാരങ്ങൾ) എന്ന് ബഹുവചനരൂപത്തിലും അല്ലാഹു ഉപയോഗിച്ചു കാണുന്നത് الله اعلم

وَمَآ أَرْسَلْنَا مِن رَّسُولٍ إِلَّا بِلِسَانِ قَوْمِهِۦ لِيُبَيِّنَ لَهُمْ ۖ فَيُضِلُّ ٱللَّهُ مَن يَشَآءُ وَيَهْدِى مَن يَشَآءُ ۚ وَهُوَ ٱلْعَزِيزُ ٱلْحَكِيمُ ﴿٤﴾

**《4》 ഒരു റസൂലിനെയും (തന്നെ), അദ്ദേഹത്തിന്റെ ജനതക്ക് അദ്ദേഹം വിവരിച്ചുകൊടുക്കുവാൻ വേണ്ടി അവരുടെ ഭാഷയിൽ (ദൗത്യം നൽകിക്കൊണ്ട്) അല്ലാതെ നാം അയച്ചിട്ടില്ല. അങ്ങനെ, അല്ലാഹു ഉദ്ദേശിക്കുന്നവരെ അവൻ വഴിപിഴവിലാക്കുകയും, അവൻ ഉദ്ദേശിക്കുന്നവരെ അവൻ നേർവഴിയിലാക്കുകയും ചെയ്യുന്നു.**

**അവനത്രെ പ്രതാപശാലിയും അഗാധജ്ഞനുമായുള്ളവൻ.**

---

《4》 وَمَاأَرْسَلْنَا നാം അയച്ചിട്ടില്ല مِنْ رَسُولٍ ഒരു റസൂലിനെയും إِلَابِلِسَانِ ഭാഷയിലല്ലാതെ, ഭാഷയോടെയല്ലാതെ قَوْمِهِ അദ്ദേഹത്തിന്റെ ജനതയുടെ لِيُبَيِّنَ അദ്ദേഹം വിവരിച്ചുകൊടുക്കുവാൻ വേണ്ടി لَهُمْ അവർക്ക് فَيُضِلُّ എന്നിട്ട് (അങ്ങനെ) വഴിപിഴവിലാക്കുന്നു اللهُ അല്ലാഹു مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ وَيَهْدِي അവൻ നേർവഴിയിലാക്കുകയും ചെയ്യുന്നു. مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ وَهُوَ അവനത്രെ, അവൻ തന്നെ الْعَزِيزُ പ്രതാപശാലി الْحَكِيمُ അഗാധജ്ഞൻ, യുക്തിമാൻ

---

ഓരോ റസൂലും ഏതൊരു ജനതയിലേക്ക് അയക്കപ്പെട്ടിരുന്നുവോ ആ ജനതയുടെ ഭാഷയിൽ ദൗത്യം നൽകപ്പെട്ടുകൊണ്ടല്ലാതെ ഒരു റസൂലിനെയും അല്ലാഹു അയച്ചിട്ടില്ല. ജനതയുടെ ഭാഷയും, ദൗത്യത്തിന്റെ ഭാഷയും ഒന്നല്ലാതിരിക്കുന്നപക്ഷം, ദൗത്യവിഷയങ്ങൾ അവർക്ക് വിവരിച്ചുകൊടുക്കുവാൻ റസൂലിനും, അത് മനസ്സിലാക്കുവാൻ ജനങ്ങൾക്കും പ്രയാസമായിരിക്കുമല്ലോ. ഇതനുസരിച്ചുതന്നെയാണ് നബി ﷺക്ക് നൽകപ്പെട്ട ദൗത്യങ്ങളും വേദഗ്രന്ഥവും അറബി ഭാഷയിലായതും. ഇക്കാരണത്താൽ നബി ﷺ അറബികൾക്കുമാത്രം റസൂലായിട്ടാണോ അയക്കപ്പെട്ടിരിക്കുന്നതെന്ന തോന്നലിനവകാശമില്ല. സർവമനുഷ്യർക്കും റസൂലായിട്ടാണ് നബി ﷺ അയക്കപ്പെട്ടിരിക്കുന്നതെന്ന് അർഥശങ്കക്ക് ഇടമില്ലാത്തവണ്ണം (21:107; 25:1; 34:28 മുതലായ സ്ഥലങ്ങളിൽ) അല്ലാഹു തന്നെ സ്പഷ്ടമായി പ്രസ്താവിച്ചിട്ടുള്ളതാണ്. എന്നാൽ പിന്നെ, എന്തുകൊണ്ട് ലോകഭാഷകളിൽപെട്ട മറ്റേതെങ്കിലും ഒരു ഭാഷയിലായില്ല അതെന്ന ചോദ്യത്തിനും പ്രസ

ക്തിയില്ല. നബിﷺ ജനിച്ചു വളർന്നത് അറബികൾക്കിടയിൽ, അവിടുത്തെ മാതൃഭാഷ അറബി; അവിടുന്ന് മുഖാമുഖമായി പ്രബോധനകൃത്യം നടത്തുന്നതും അറബികളോട്; അറബികൾ മുഖാന്തരമാണ് ആ പ്രബോധനം ലോകത്ത് പ്രചരിക്കുന്നതും. എന്നിരിക്കെ, തിരുമേനിയുടെ ദൗത്യം അറബി അല്ലാത്ത ഭാഷയിലാകുന്നതിന്റെ അപ്രായോഗികത ആർക്കും ഊഹിക്കാവുന്നതാണ്. അറബിയല്ലാത്ത ഏത് ഭാഷയിലായാലും കൂടുതൽ സങ്കീർണമായിരിക്കും പ്രശ്നങ്ങൾ.

ജനങ്ങൾക്ക് വിവരിച്ചുകൊടുക്കുവാനും, അവർക്ക് മനസ്സിലാക്കുവാനും വേണ്ടിയാണ് അതത് ജനങ്ങളുടെ ഭാഷയിൽ റസൂലുകൾക്ക് ദൗത്യം നൽകപ്പെടുന്നത്. എന്നാൽ പറയുന്നത് മനസ്സിലായിട്ട് പിന്നെയും സത്യത്തെ നിഷേധിക്കുന്നവർ ഉണ്ടായിരിക്കുമല്ലോ. അപ്പോൾ അവരെ അല്ലാഹു വഴിപിഴവിലാക്കുകയും ചെയ്യുന്നു. സത്യം മനസ്സിലായിട്ട് അതിൽ വിശ്വസിക്കുന്നവരെ അവൻ നേർവഴിയിലാക്കുകയും ചെയ്യുന്നു. അതെ, മറ്റൊരു സ്ഥലത്ത് പറഞ്ഞത് പോലെ يُضِلُّ بِهِ كَثِيرًا وَيَهْدِي بِهِ كَثِيرًا وَمَا يُضِلُّ بِهِ إِلَّا الْفَاسِقِينَ (ഇത് മൂലം അവൻ പലരെയും വഴിപിഴവിലാക്കുകയും പലരെയും നേർവഴിയിലാക്കുകയും ചെയ്യുന്നു. തോന്നിയവാസികളെയല്ലാതെ അവൻ വഴിപിഴവിലാക്കുകയില്ലതാനും. (2:26)

وَلَقَدْ أَرْسَلْنَا مُوسَىٰ بِـَٔايَـٰتِنَآ أَنْ أَخْرِجْ قَوْمَكَ مِنَ ٱلظُّلُمَـٰتِ إِلَى ٱلنُّورِ وَذَكِّرْهُم بِأَيَّىٰمِ ٱللَّهِ ۚ إِنَّ فِى ذَٰلِكَ لَـَٔايَـٰتٍ لِّكُلِّ صَبَّارٍ شَكُورٍ ﴿٥﴾

**﴾5﴿ നമ്മുടെ ദൃഷ്ടാന്തങ്ങളുമായി നാം മൂസായെ അയക്കുകയുണ്ടായി: 'നിന്റെ ജനങ്ങളെ അന്ധകാരങ്ങളിൽ നിന്ന് പ്രകാശത്തിലേക്ക് പുറത്തു കൊണ്ടുവരുകയും, അല്ലാഹുവിന്റെ (അനുഗ്രഹത്തിന്റെ) ദിവസങ്ങളെപ്പറ്റി അവരെ ഓർമിപ്പിക്കുകയും ചെയ്യുക' എന്ന് (കൽപിച്ചുകൊണ്ട്)**

**നിശ്ചയമായും, അതിൽ ക്ഷമാശീലരും നന്ദിയുള്ളവരുമായ എല്ലാവർക്കും പല ദൃഷ്ടാന്തങ്ങളുണ്ട്.**

وَإِذْ قَالَ مُوسَىٰ لِقَوْمِهِ ٱذْكُرُوا۟ نِعْمَةَ ٱللَّهِ عَلَيْكُمْ إِذْ أَنجَىٰكُم مِّنْ ءَالِ فِرْعَوْنَ يَسُومُونَكُمْ سُوٓءَ ٱلْعَذَابِ وَيُذَبِّحُونَ أَبْنَآءَكُمْ وَيَسْتَحْيُونَ نِسَآءَكُمْ ۚ وَفِى

**﴾6﴿ മൂസാ തന്റെ ജനങ്ങളോട് പറഞ്ഞ സന്ദർഭം (ഓർക്കുക:) 'നിങ്ങൾക്ക് അല്ലാഹു ചെയ്ത അനുഗ്രഹത്തെ നിങ്ങൾ ഓർക്കുവിൻ. അതായത്, ഫിർഔന്റെ കൂട്ടരിൽ നിന്ന് നിങ്ങളെ അവൻ രക്ഷപ്പെടുത്തിയ സന്ദർഭം. നിങ്ങളെ അവർ കടുത്ത ശിക്ഷ അനുഭവിപ്പിക്കുകയും, നിങ്ങളുടെ ആൺമക്കളെ അറുകൊല ചെയ്യുകയും, നിങ്ങളുടെ പെണ്ണുങ്ങളെ (കൊല്ലാതെ) ജീവിക്കു**

ذَٰلِكُم بَلَآءٌ مِّن رَّبِّكُمْ عَظِيمٌ ﴿٦﴾

**വാൻ വിടുകയും ചെയ്തുകൊണ്ട്. അതിൽ (ഒക്കെ) നിങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള വമ്പിച്ച ഒരു പരീക്ഷണമുണ്ട്.**

---

﴾5﴿ وَلَقَدْ أَرْسَلْنَا നാം അയക്കുകയുണ്ടായിട്ടുണ്ട്. مُوسَىٰ മൂസായെ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളുമായി أَنْ أَخْرِجْ നീ പുറത്തുകൊണ്ടുവരണമെന്ന് قَوْمَكَ നിന്റെ ജനങ്ങളെ مِنَ الظُّلُمَاتِ അന്ധകാരങ്ങളിൽ നിന്ന് إِلَى النُّورِ പ്രകാശത്തിലേക്ക് وَذَكِّرْهُمْ അവർക്ക് ഓർമപ്പെടുത്തുകയും ചെയ്യുക بِأَيَّامِ ദിവസങ്ങളെപ്പറ്റി اللَّهِ അല്ലാഹുവിന്റെ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ (തന്നെ) لِّكُلِّ صَبَّارٍ എല്ലാ ക്ഷമാശീലർക്കും شَكُورٍ നന്ദിയുള്ളവരായ. ﴾6﴿ وَإِذْ قَالَ പറഞ്ഞ സന്ദർഭം مُوسَىٰ മൂസാ لِقَوْمِهِ അദ്ദേഹത്തിന്റെ ജനതയോട് اذْكُرُوا നിങ്ങൾ ഓർക്കുവിൻ نِعْمَةَ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹത്തെ عَلَيْكُمْ നിങ്ങളുടെമേൽ إِذْ أَنجَاكُم അവൻ നിങ്ങളെ രക്ഷപ്പെടുത്തിയ സന്ദർഭം مِّنْ آلِ فِرْعَوْنَ ഫിർഔന്റെ കൂട്ടരിൽ (ആൾക്കാരിൽ) നിന്ന് يَسُومُونَكُمْ അവർ നിങ്ങൾക്ക് അനുഭവിപ്പിച്ചുകൊണ്ടിരിക്കെ سُوءَ الْعَذَابِ കടുത്ത ശിക്ഷ وَيُذَبِّحُونَ അവർ അറുകൊല ചെയ്തും أَبْنَاءَكُمْ നിങ്ങളുടെ ആൺമക്കളെ وَيَسْتَحْيُونَ അവർ ജീവിക്കുവാൻ വിടുക (ബാക്കിയാക്കുക)യും نِسَاءَكُمْ നിങ്ങളുടെ പെണ്ണുങ്ങളെ وَفِي ذَٰلِكُم അതിലുണ്ട് (ഉണ്ടായിരുന്നു) بَلَاءٌ ഒരു പരീക്ഷണം مِّن رَّبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്ന് عَظِيمٌ വമ്പിച്ചതായ.

---

പ്രധാനമായ ചരിത്ര സംഭവങ്ങൾ ഉണ്ടായ കാലത്തെ ഉദ്ദേശിച്ചാണ് أَيَّامِ اللَّهِ (അല്ലാഹുവിന്റെ ദിവസങ്ങൾ) എന്ന് പറയപ്പെടുന്നത്. അറബികൾക്കിടയിൽ കഴിഞ്ഞുപോയ യുദ്ധങ്ങൾ മുതലായ പ്രധാന സംഭവങ്ങളെപ്പറ്റി أَيَّام العَرب (അറബികളുടെ ദിവസങ്ങൾ) എന്നും പറയപ്പെടാറുണ്ട്. പ്രസ്തുത സംഭവങ്ങൾ ഒരു കൂട്ടരെ സംബന്ധിച്ചു അനുഗ്രഹമായും, മറ്റൊരു കൂട്ടരെ സംബന്ധിച്ചു ശിക്ഷയായും ഇരിക്കുക സ്വാഭാവികമാണല്ലോ. തുടർന്നുള്ള വാക്യങ്ങളിൽ നിന്ന് മനസ്സിലാകുന്നത്പോലെ ഇസ്റാഈല്യരെ സംബന്ധിച്ചിടത്തോളം അവർക്ക് വമ്പിച്ച അനുഗ്രഹമായി കലാശിച്ച ആ സംഭവങ്ങളെ– ഫിർഔനിൽ നിന്ന് രക്ഷ നൽകിയത്പോലുള്ള സംഭവങ്ങളെ –അവരെ ഓർമിപ്പിക്കണമെന്നാണ് 'അവർക്ക് അല്ലാഹുവിന്റെ ദിവസങ്ങളെപ്പറ്റി ഓർമിപ്പിക്കുക' (وَذَكِّرْهُم بِأَيَّامِ اللَّهِ) എന്ന് പറഞ്ഞതിന്റെ താൽപര്യം.

ദുർമാർഗത്തിന്റെ അന്ധകാരങ്ങളിൽ നിന്ന് ജനങ്ങളെ നേർമാർഗത്തിന്റെ പ്രകാശത്തിലേക്ക് നയിക്കുവാനാണ് നബിﷺയെ വേദഗ്രന്ഥവും കൊണ്ട് അയച്ചിരിക്കുന്നതെന്ന് സൂറത്തിന്റെ ആരംഭത്തിൽ പ്രസ്താവിച്ചുവല്ലോ. അതേ ആവശ്യാർഥം തന്നെ ചില പ്രത്യേക ദൃഷ്ടാന്തങ്ങൾ സഹിതം മൂസാ നബി(അ)യെയും മുമ്പ് അയക്കുകയുണ്ടായെന്നും സത്യവിശ്വാസികൾക്ക് അല്ലാഹു ചെയ്ത അനുഗ്രഹങ്ങളെയും, സത്യനിഷേധികൾക്ക് അവൻ നൽകിയ ശിക്ഷകളെയും ഓർമിപ്പിച്ചുകൊണ്ട് അവരോട് ക്ഷമയും നന്ദിയും ഉള്ളവരായിരിക്കുവാൻ അദ്ദേഹം ഉപദേശിച്ചുവെന്നുമാണ് ഈ വചനങ്ങളിൽ

പറഞ്ഞതിന്റെ രത്നച്ചുരുക്കം. അൽപം സൂക്ഷ്മമായി പരിശോധിച്ചാൽ ക്ഷമ, നന്ദി എന്നീ രണ്ട് ഗുണങ്ങളാണ് മിക്കവാറും എല്ലാ സൽകർമങ്ങളുടെയും ഉൽഭവമെന്നും, അവയുടെ അഭാവമാണ് മിക്കവാറും എല്ലാ ദുഷ്കർമങ്ങളുടെയും ഉറവിടമെന്നും കാണാവുന്നതാണ്. ഒരു നബി വചനം ഇവിടെ സ്മരണീയമാകുന്നു: 'സത്യവിശ്വാസിയുടെ കാര്യമെല്ലാം ആശ്ചര്യം തന്നെ! അല്ലാഹു ഏതൊരു കാര്യം വിധിച്ചാലും അതവന് ഗുണകരമാകാതിരിക്കയില്ല. അവന് വല്ല ദുരിതവും ബാധിച്ചാൽ അവൻ ക്ഷമിക്കും. അപ്പോൾ, അതവന് ഗുണകരമായിത്തീരും. അവന് വല്ല സന്തോഷവും ബാധിച്ചാൽ അവൻ നന്ദിയും കാണിക്കും. അപ്പോൾ അതും അവന് ഗുണകരമായിത്തീരും.' (മുസ്‌ലിം) അടുത്ത വചനത്തിൽ മൂസാ നബി(അ) നന്ദിയെക്കുറിച്ചു തുടർന്നു പറയുന്നത് നോക്കുക:-

## വിഭാഗം - 2

وَإِذْ تَأَذَّنَ رَبُّكُمْ لَئِن شَكَرْتُمْ لَأَزِيدَنَّكُمْ ۖ وَلَئِن كَفَرْتُمْ إِنَّ عَذَابِي لَشَدِيدٌ ﴿٧﴾

**《7》 നിങ്ങളുടെ റബ്ബ് അറിയിപ്പു നൽകിയ സന്ദർഭം (ഓർക്കുക): 'നിങ്ങൾ നന്ദി ചെയ്യുന്നപക്ഷം, തീർച്ചയായും ഞാൻ നിങ്ങൾക്ക് (അനുഗ്രഹം) വർധിപ്പിച്ചു തരുക തന്നെ ചെയ്യും; നിങ്ങൾ നന്ദികേട് കാണിച്ചുവെങ്കിലോ, നിശ്ചയമായും എന്റെ ശിക്ഷ കഠിനമായത് തന്നെയായിരിക്കും.'**

وَقَالَ مُوسَىٰٓ إِن تَكْفُرُوٓا۟ أَنتُمْ وَمَن فِى ٱلْأَرْضِ جَمِيعًا فَإِنَّ ٱللَّهَ لَغَنِىٌّ حَمِيدٌ ﴿٨﴾

**《8》 മൂസാ (വീണ്ടും) പറഞ്ഞു: 'നിങ്ങളും, ഭൂമിയിലുള്ളവർ മുഴുവനും (കൂടി) നന്ദികേട് കാണിക്കുന്നപക്ഷം, എന്നാൽ നിശ്ചയമായും, അല്ലാഹു ധന്യനും (അഥവാ അനാശ്രയനും) സ്തുത്യർഹനും തന്നെയാണ് (എന്ന് അറിഞ്ഞേക്കുക.)'**

---

《7》 وَإِذْتَأَذَّنَ ഉത്തരവ് (കൽപന- അറിയിപ്പ്) നൽകിയ സന്ദർഭം رَبُّكُمْ നിങ്ങളുടെ റബ്ബ് لَئِنْ شَكَرْتُمْ നിങ്ങൾ നന്ദി കാണിച്ചുവെങ്കിൽ لَأَزِيدَنَّكُمْ തീർച്ചയായും ഞാൻ നിങ്ങൾക്ക് വർധിപ്പിച്ചുതരും وَلَئِنْ كَفَرْتُمْ നിങ്ങൾ നന്ദികേട് കാണിച്ചുവെങ്കിലോ إِنَّ عَذَابِي നിശ്ചയമായും എന്റെ ശിക്ഷ لَشَدِيدٌ കഠിനമായത് തന്നെ. 《8》 وَقَالَ പറയുകയും ചെയ്തു مُوسَى മൂസാ إِنْ تَكْفُرُوا നിങ്ങൾ നന്ദികേട് കാണിക്കുന്നപക്ഷം أَنْتُمْ നിങ്ങൾ وَمَنْ فِي الْأَرْضِ ഭൂമിയിലുള്ളവരും جَمِيعًا മുഴുവൻ فَإِنَّ اللَّهَ എന്നാൽ (അറിയുക) നിശ്ചയമായും അല്ലാഹു لَغَنِيٌّ ധന്യൻ (അനാശ്രയൻ) തന്നെ حَمِيدٌ സ്തുത്യർഹനായ.

'ക്വുദ്സീ' യായ (അല്ലാഹു അരുളിച്ചെയ്തതായി നബിﷺ ഉദ്ധരിക്കുന്ന) ഒരു ഹദീഥ് അബൂദർറ് (റ) ഇപ്രകാരം നിവേദനം ചെയ്യുന്നു: 'അല്ലാഹു പറയുന്നു: 'എന്റെ അടിയാൻമാരേ, നിങ്ങളിൽ ആദ്യത്തേവരും, അവസാനത്തേവരും, ജിന്നുകളും, മനുഷ്യരും (എല്ലാംതന്നെ) നിങ്ങളിലുള്ള ഏറ്റം ഭയഭക്തനായ ഒരു മനുഷ്യന്റെ ഹൃദയത്തോടുകൂടിയായിരുന്നാലും അത് എന്റെ രാജത്വത്തിൽ യാതൊന്നും തന്നെ വർധിപ്പിക്കുകയില്ല. എന്റെ അടിയാൻമാരേ, നിങ്ങളിൽ ആദ്യത്തേവരും അവസാനത്തേവരും ജിന്നുകളും, മനുഷ്യരും (എല്ലാംതന്നെ) നിങ്ങളിലുള്ള ഏറ്റം ദുഷിച്ച ഒരു മനുഷ്യന്റെ ഹൃദയത്തോടുകൂടിയായിരുന്നാലും അത് എന്റെ രാജത്വത്തിൽ യാതൊരു കുറവും വരുത്തുകയുമില്ല. എന്റെ അടിയാൻമാരേ, നിങ്ങളിൽ ആദ്യത്തേവരും, അവസാനത്തേവരും, ജിന്നുകളും, മനുഷ്യരും (എല്ലാംതന്നെ) ഒരേ സ്ഥാനത്ത് നിന്ന് എന്നോട് ചോദിക്കുകയും എന്നിട്ട് ഓരോരുത്തന്നും അവൻ ചോദിച്ചത് ഞാൻ കൊടുക്കുകയും ചെയ്താലും ഒരു സൂചി സമുദ്രത്തിലിട്ടാൽ (മുക്കി എടുത്താൽ) അത് അതിൽ വരുത്തുന്ന കുറവ് പോലെയല്ലാതെ എന്റെ രാജത്വത്തിൽ അത് ഒരു കുറവും വരുത്തുന്നതല്ല. ' (മുസ്ലിം)

അടുത്ത വചനം മൂസാ നബി (അ) ഇസ്റാഈല്യരോട് ചെയ്ത പ്രസ്താവനയുടെ തുടർച്ചയായിരിക്കുവാനും, കഴിഞ്ഞ വചനത്തോടുകൂടി അദ്ദേഹത്തിന്റെ പ്രസ്താവന അവസാനിച്ചശേഷം അല്ലാഹു മനുഷ്യരെ അഭിമുഖീകരിച്ചു ചോദിക്കുന്ന ചോദ്യമായിരിക്കുവാനും സാധ്യതയുണ്ട്. രണ്ടായാലും ഉദ്ദേശ്യം വ്യക്തം തന്നെ.

أَلَمْ يَأْتِكُمْ نَبَؤُا۟ ٱلَّذِينَ مِن قَبْلِكُمْ قَوْمِ نُوحٍ وَعَادٍ وَثَمُودَ ۛ وَٱلَّذِينَ مِنۢ بَعْدِهِمْ ۛ لَا يَعْلَمُهُمْ إِلَّا ٱللَّهُ ۚ جَآءَتْهُمْ رُسُلُهُم بِٱلْبَيِّنَٰتِ فَرَدُّوٓا۟ أَيْدِيَهُمْ فِىٓ أَفْوَٰهِهِمْ وَقَالُوٓا۟ إِنَّا كَفَرْنَا بِمَآ أُرْسِلْتُم بِهِۦ وَإِنَّا لَفِى شَكٍّ مِّمَّا تَدْعُونَنَآ إِلَيْهِ مُرِيبٍ ﴿٩﴾

**《9》 (മനുഷ്യരേ) നിങ്ങളുടെ മുമ്പുള്ളവരുടെ വൃത്താന്തം നിങ്ങൾക്ക് വന്നെത്തിയിട്ടില്ലേ? അതായത് നൂഹിന്റെ ജനതയുടെയും, ആദിന്റെയും, ഥമൂദിന്റെയും അവരുടെ ശേഷമുള്ളവരുടെയും (വൃത്താന്തം)! അവരെക്കുറിച്ച് അല്ലാഹുവല്ലാതെ (ആരും) അറിയുകയില്ല-അവരുടെ റസൂലുകൾ വ്യക്തമായ തെളിവുകളുമായി അവരുടെ അടുക്കൽ ചെന്നു; അപ്പോൾ തങ്ങളുടെ കൈകളെ അവർ തങ്ങളുടെ വായിൽ ആക്കി [പ്രതിഷേധിച്ചു കൈ കടിച്ചു]; അവർ പറയുകയും ചെയ്തു: 'നിങ്ങൾ ഏതൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ അതിൽ ഞങ്ങൾ അവിശ്വസിച്ചിരിക്കുന്നു; ഏതൊന്നിലേക്ക് ഞങ്ങളെ നിങ്ങൾ ക്ഷണിക്കുന്നുവോ അതിനെക്കുറിച്ച് നിശ്ചയമായും, ഞങ്ങൾ, ആശങ്കാജനകമായ സംശയത്തിൽതന്നെയാകുന്നു.'**

﴾9﴿ أَلَمْ يَأْتِكُمْ നിങ്ങൾക്ക് വന്നിട്ടില്ലേ نَبَأُ വൃത്താന്തം الَّذِينَ യാതൊരുവരുടെ مِن قَبْلِكُمْ നിങ്ങളുടെ മുമ്പുള്ള قَوْمِ نُوحٍ നൂഹിന്റെ ജനതയുടെ وَعَادٍ ആദിന്റെയും وَثَمُودَ ഥമൂദിന്റെയും وَالَّذِينَ യാതൊരുവരുടെയും مِن بَعْدِهِمْ അവരുടെ ശേഷമുള്ള لَا يَعْلَمُهُمْ അവരെ അറിയുകയില്ല إِلَّا اللَّهُ അല്ലാഹു അല്ലാതെ جَاءَتْهُمْ അവർക്ക് വന്നു, അവരിൽ ചെന്നു رُسُلُهُم അവരുടെ റസൂലുകൾ بِالْبَيِّنَاتِ (വ്യക്തമായ) തെളിവുകളുമായി فَرَدُّوا അപ്പോൾ അവർ ആക്കി, തള്ളി, മടക്കി أَيْدِيَهُمْ അവരുടെ കൈകളെ فِي أَفْوَاهِهِمْ അവരുടെ വായകളിൽ وَقَالُوا അവർ പറയുകയും ചെയ്തു إِنَّا നിശ്ചയമായും ഞങ്ങൾ كَفَرْنَا ഞങ്ങൾ അവിശ്വസിച്ചിരിക്കുന്നു. بِمَا أُرْسِلْتُم بِهِ നിങ്ങൾ യാതൊന്നുമായി അയക്കപ്പെട്ടുവോ അതിൽ (നിങ്ങൾ അയക്കപ്പെട്ടതിൽ) وَإِنَّا നിശ്ചയമായും ഞങ്ങൾ لَفِي شَكٍّ സംശയത്തിൽ തന്നെയുമാണ് مِّمَّا യാതൊന്നിനെപ്പറ്റി تَدْعُونَنَا നിങ്ങൾ ഞങ്ങളെ ക്ഷണിക്കുന്നു, വിളിക്കുന്നു إِلَيْهِ അതിലേക്ക് مُرِيبٍ സന്ദേഹമുളവാക്കുന്ന, ആശങ്കാജനകമായ, ആശയക്കുഴപ്പമുണ്ടാക്കുന്ന.

---

لَا يَعْلَمُهُمْ إِلَّا اللَّهُ (അവരെ അല്ലാഹുവല്ലാതെ അറിയുകയില്ല) എന്ന് പറഞ്ഞതിന്റെ താൽപര്യം, പ്രസ്തുത മൂന്നു ജനതയുടെയും കാലശേഷം വളരെയധികം ജനങ്ങളും റസൂലുകളും കഴിഞ്ഞുപോയിട്ടുണ്ടെന്നും, അവരെ സംബന്ധിച്ച ചരിത്രങ്ങൾ അല്ലാഹുവിന് മാത്രമേ അറിയുകയുള്ളൂവെന്നുമാകുന്നു. رَدُّوا أَيْدِيَهُمْ فِي أَفْوَاهِهِمْ (അവരുടെ കൈകൾ അവരുടെ വായിൽ ആക്കി) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, കോപം നിമിത്തം കൈകടിച്ചു എന്നാണെന്നും, പ്രതിഷേധപൂർവം വായപൊത്തി എന്നാണെന്നും മറ്റും അഭിപ്രായമുണ്ട്. ഏതഭിപ്രായം സ്വീകരിച്ചാലും റസൂലുകളുടെ നേരെ പ്രതിഷേധവും നിഷേധവും പ്രകടിപ്പിക്കുകയാണ് അവർ ചെയ്തത് എന്നാണതിന്റെ താൽപര്യം. അവരുടെ തുടർന്നുള്ള വാക്കുകളിൽ നിന്നുതന്നെ അത് വ്യക്തമാണ്. അല്ലാഹു പറയുന്നു:-

۞ قَالَتْ رُسُلُهُمْ أَفِي ٱللَّهِ شَكٌّ فَاطِرِ ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۖ يَدْعُوكُمْ لِيَغْفِرَ لَكُم مِّن ذُنُوبِكُمْ وَيُؤَخِّرَكُمْ إِلَىٰٓ أَجَلٍ مُّسَمًّى ۚ

**﴾10﴿ അവരുടെ റസൂലുകൾ (അവരോട്) പറഞ്ഞു: 'ആകാശങ്ങളെയും, ഭൂമിയെയും, സൃഷ്ടിച്ചുണ്ടാക്കിയവനായ അല്ലാഹുവിന്റെ കാര്യത്തിൽ ഉണ്ടോ വല്ല സംശയവും? നിങ്ങളുടെ പാപങ്ങളിൽ നിന്നും (ചിലതൊക്കെ) നിങ്ങൾക്ക് പൊറുത്തു തരുവാൻ വേണ്ടി അവൻ നിങ്ങളെ ക്ഷണിക്കുകയാണ്; നിർണയം ചെയ്യപ്പെട്ട ഒരവധിവരെ നിങ്ങളെ (ഒഴിവാക്കി) പിന്തിക്കുവാൻ വേണ്ടിയും.**

قَالُوٓاْ إِنْ أَنتُمْ إِلَّا بَشَرٌ مِّثْلُنَا تُرِيدُونَ أَن تَصُدُّونَا عَمَّا كَانَ يَعْبُدُ ءَابَآؤُنَا فَأْتُونَا بِسُلْطَٰنٍ مُّبِينٍ ﴿١٠﴾

**അവർ (മറുപടി) പറഞ്ഞു: 'നിങ്ങൾ ഞങ്ങളെപ്പോലെയുള്ള മനുഷ്യരല്ലാതെ (മറ്റാരും) അല്ല; ഞങ്ങളുടെ പിതാക്കൾ ആരാധിച്ചുവന്നിരുന്നവയിൽ നിന്ന് ഞങ്ങളെ തിരിച്ചുകളയുവാൻ നിങ്ങൾ ഉദ്ദേശിക്കുകയാണ്. ആകയാൽ, സ്പഷ്ടമായ ഒരു (അധികൃത) രേഖ ഞങ്ങൾക്ക് നിങ്ങൾ കൊണ്ടുവരുവിൻ!'**

---

﴾10﴿ قَالَتْ പറഞ്ഞു رُسُلُهُمْ അവരുടെ റസൂലുകൾ أَفِي اللَّهِ അല്ലാഹുവിലോ, അല്ലാഹുവിലുണ്ടോ شَكٌّ വല്ല സംശയവും فَاطِرِ സൃഷ്ടിച്ചുണ്ടാക്കിയവനായ السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضِ ഭൂമിയെയും يَدْعُوكُمْ നിങ്ങളെ അവൻ ക്ഷണിക്കുന്നു لِيَغْفِرَ അവൻ പൊറുക്കുവാൻ വേണ്ടി لَكُمْ നിങ്ങൾക്ക് مِنْ ذُنُوبِكُمْ നിങ്ങളുടെ പാപങ്ങളിൽ നിന്ന് وَيُؤَخِّرَكُمْ നിങ്ങളെ പിന്തിക്കുവാനും (ഒഴിവാക്കുവാനും) إِلَىٰ أَجَلٍ ഒരവധി വരെ مُسَمًّى നിർണയം ചെയ്യപ്പെട്ട قَالُوا അവർ പറഞ്ഞു إِنْ أَنْتُمْ നിങ്ങൾ അല്ല إِلَّا بَشَرٌ മനുഷ്യരല്ലാതെ مِثْلُنَا ഞങ്ങളെപ്പോലെ تُرِيدُونَ നിങ്ങൾ ഉദ്ദേശിക്കുന്നു أَنْ تَصُدُّونَا ഞങ്ങളെ തിരിച്ചുകളയുവാൻ عَمَّا كَانَ ആയിരുന്നതിൽ നിന്ന് يَعْبُدُ ആരാധിച്ചുവരുക آبَاؤُنَا ഞങ്ങളുടെ പിതാക്കൾ فَأْتُونَا അതിനാൽ ഞങ്ങൾക്ക് നിങ്ങൾ വരണം بِسُلْطَانٍ ഒരു (അധികൃത) രേഖ കൊണ്ട്, രേഖയുമായി مُبِينٍ സ്പഷ്ടമായ.

---

'നിർണയിക്കപ്പെട്ട അവധിവരെ നിങ്ങളെ പിന്തിക്കും' എന്ന് പറഞ്ഞതിന്റെ താൽപര്യം, നിങ്ങൾ അല്ലാഹുവിന്റെ ഏകത്വം സ്വീകരിച്ചു സത്യവിശ്വാസികളായിത്തീരുന്നപക്ഷം, നിങ്ങൾക്ക് നിശ്ചയിക്കപ്പെട്ട ആയുഷ്ക്കാലം തീരുന്നതുവരെ നിങ്ങൾക്ക് രക്ഷ കിട്ടുമെന്നും, ഇല്ലാത്തപക്ഷം, വല്ല പൊതുശിക്ഷയും ബാധിച്ചു നിങ്ങൾ നശിച്ചേക്കുമെന്നുമാകുന്നു. സ്പഷ്ടമായ വല്ല അധികൃത രേഖയും കൊണ്ടുവരണമെന്ന് അവർ ആവശ്യപ്പെടുന്നത് പ്രവാചകന്മാർ വേണ്ടത്ര തെളിവ് നൽകാത്തതുകൊണ്ടോ, സദുദ്ദേശത്തോടുകൂടിയോ അല്ല. തങ്ങൾ ആവശ്യപ്പെടുന്ന തരത്തിലുള്ള വല്ല അമാനുഷിക ദൃഷ്ടാന്തങ്ങളും കാണിച്ചുകൊടുക്കുവാനുള്ള ഒരു വെല്ലുവിളി മാത്രമാണതെന്ന് അടുത്ത വചനത്തിൽനിന്ന് വ്യക്തമാകുന്നതാണ്.

قَالَتْ لَهُمْ رُسُلُهُمْ إِن نَّحْنُ إِلَّا بَشَرٌ مِّثْلُكُمْ وَلَٰكِنَّ ٱللَّهَ يَمُنُّ عَلَىٰ مَن يَشَآءُ مِنْ عِبَادِهِۦ ۖ وَمَا كَانَ لَنَآ أَن نَّأْتِيَكُم بِسُلْطَٰنٍ إِلَّا بِإِذْنِ ٱللَّهِ

**﴾11﴿ അവരോട് അവരുടെ റസൂലുകൾ പറഞ്ഞു: 'ഞങ്ങൾ നിങ്ങളെപ്പോലെയുള്ള മനുഷ്യരല്ലാതെ (മറ്റാരും) അല്ല. എങ്കിലും, അല്ലാഹു അവന്റെ അടിയാന്മാരിൽ നിന്നും അവൻ ഉദ്ദേശിക്കുന്നവരുടെ മേൽ ദാക്ഷിണ്യം [അനുഗ്രഹം] ചെയ്യുന്നു. അല്ലാഹുവിന്റെ അനുമതിപ്രകാരമ**

ല്ലാതെ നിങ്ങൾക്ക് ഒരു (അധികൃത) രേഖയും കൊണ്ടുവരുവാൻ ഞങ്ങൾക്ക് ആകുകയില്ല.

وَعَلَى ٱللَّهِ فَلْيَتَوَكَّلِ ٱلْمُؤْمِنُونَ ﴿١١﴾

അല്ലാഹുവിന്റെ മേൽ ഭരമേൽപി ച്ചുകൊള്ളട്ടെ, സത്യവിശ്വാസികൾ!'

وَمَا لَنَآ أَلَّا نَتَوَكَّلَ عَلَى ٱللَّهِ وَقَدْ هَدَىٰنَا سُبُلَنَا ۚ وَلَنَصْبِرَنَّ عَلَىٰ مَآ ءَاذَيْتُمُونَا ۚ

﴿12﴾ 'അല്ലാഹുവിന്റെ മേൽ ഞങ്ങൾ ഭരമേൽപിക്കാതിരിക്കുവാൻ ഞങ്ങൾക്ക് എന്താണ് (കാരണമു) ള്ളത് - (ഞങ്ങൾ ചരിക്കേണ്ടുന്ന) ഞങ്ങളുടെ മാർഗങ്ങളിൽ അവൻ ഞങ്ങളെ വഴിചേർത്തു തന്നിരിക്കെ?! നിങ്ങൾ ഞങ്ങളെ ഉപദ്രവിച്ചതിനെ പ്പറ്റി നിശ്ചയമായും ഞങ്ങൾ ക്ഷമി ക്കുക തന്നെ ചെയ്യുന്നതുമാണ്.

وَعَلَى ٱللَّهِ فَلْيَتَوَكَّلِ ٱلْمُتَوَكِّلُونَ ﴿١٢﴾

അല്ലാഹുവിന്റെ മേൽ ഭരമേൽപി ച്ചുകൊള്ളട്ടെ, ഭരമേൽപിക്കുന്നവർ!'

---

﴿11﴾ قَالَتْ പറഞ്ഞു لَهُمْ അവരോട് رُسُلُهُمْ അവരുടെ റസൂലുകൾ إِنْ نَحْنُ ഞങ്ങളല്ല إِلَّا بَشَرٌ മനുഷ്യരല്ലാതെ مِثْلُكُمْ നിങ്ങളെപ്പോലുള്ള وَلَٰكِنَّ اللَّهَ എങ്കിലും അല്ലാഹു يَمُنُّ ദാക്ഷിണ്യം (അനുഗ്രഹം) ചെയ്യുന്നു عَلَىٰ مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരുടെ മേൽ مِنْ عِبَادِهِ അവന്റെ അടിയാന്മാരിൽ നിന്ന് وَمَا كَانَ ആകുകയില്ല. പാടില്ല (നിവൃത്തിയില്ല) لَنَا ഞങ്ങൾക്ക് أَنْ نَأْتِيَكُمْ ഞങ്ങൾ നിങ്ങൾക്ക് കൊണ്ടുവരൽ, വരാൻ بِسُلْطَانٍ ഒരു (അധികൃത) രേഖയും കൊണ്ട് إِلَّا بِإِذْنِ അനുവാദപ്രകാരമല്ലാതെ اللَّهِ അല്ലാഹുവിന്റെ وَعَلَى اللَّهِ അല്ലാഹുവിന്റെ മേൽ فَلْيَتَوَكَّلِ ഭരമേൽപിച്ചുകൊള്ളട്ടെ الْمُؤْمِنُونَ വിശ്വാസി കൾ. ﴿12﴾ وَمَا لَنَا ഞങ്ങൾക്ക് എന്തുണ്ട് أَلَّا نَتَوَكَّلَ ഞങ്ങൾ ഭരമേൽപിക്കാതിരിക്കു വാൻ عَلَى اللَّهِ അല്ലാഹുവിന്റെമേൽ وَقَدْ هَدَانَا അവൻ ഞങ്ങളെ വഴിചേർത്തു തന്നിരിക്കെ, കാട്ടിത്തന്നിട്ടുമുണ്ട് سُبُلَنَا ഞങ്ങളുടെ മാർഗങ്ങളിൽ, വഴികളെ وَلَنَصْبِرَنَّ നിശ്ചയമായും ഞങ്ങൾ ക്ഷമിക്കുക തന്നെ ചെയ്യും عَلَىٰ مَا യാതൊന്നിനെപ്പറ്റി آذَيْتُمُونَا ഞങ്ങളെ നിങ്ങൾ ഉപദ്രവിച്ച, ദ്രോഹിച്ച وَعَلَى اللَّهِ അല്ലാഹുവിന്റെ മേൽ فَلْيَتَوَكَّلِ ഭരമേൽപിച്ചുകൊള്ളട്ടെ الْمُتَوَكِّلُونَ ഭരമേൽപിക്കുന്നവർ

---

ശരി, ഞങ്ങൾ നിങ്ങളെപ്പോലെയുള്ള മനുഷ്യർ തന്നെയാണ്. മനുഷ്യപ്രകൃതിയിൽ നാമിരുകൂട്ടരും യോജിക്കും. പക്ഷേ, അല്ലാഹു ഞങ്ങൾക്ക് പ്രവാചകത്വവും ദിവ്യ ദൗത്യവും നൽകിയിട്ടുണ്ട്. അത് അവൻ ഉദ്ദേശിച്ചവർക്ക് മാത്രം നൽകുന്ന ഒരു ദയാദാ ക്ഷിണ്യവുമാണ്. അതുകൊണ്ടാണ് നിങ്ങളെ ഉപദേശിക്കുവാൻ ഞങ്ങൾ ബാധ്യസ്ഥരാ

യതും. എന്നാൽ, നിങ്ങൾ ആവശ്യപ്പെടുന്ന തരത്തിലുള്ള ദൃഷ്ടാന്തങ്ങൾ കാട്ടിത്തരുവാൻ ഞങ്ങൾ അശക്തരാണ്. അല്ലാഹുവിന്റെ അനുമതിയും ഉത്തരവും ഉണ്ടാകുമ്പോൾ മാത്രമേ അതുണ്ടാകുകയുള്ളൂ, എന്നൊക്കെയായിരുന്നു റസൂലുകളുടെ മറുപടി. അവർ കാര്യങ്ങളെല്ലാം അല്ലാഹുവിൽ അർപ്പിക്കുകയും, ക്ഷമ കൈക്കൊള്ളുകയും ചെയ്തു. എന്നാൽ നിഷേധികളുടെ അടുത്തപടി ഭീഷണിയും ധിക്കാരവുമായിരുന്നു. റസൂലുകളുടെയും സത്യവിശ്വാസികളുടെയും ക്ഷമ അവരുടെ ദൗർബല്യവും പരാജയവുമായിട്ടേ അവർ കണക്കാക്കിയിട്ടുള്ളൂ. അങ്ങനെ, ഭീഷണിയിൽ നിന്നും അവർ അന്ത്യശാസനത്തിലേക്കും കയ്യൂക്കിലേക്കും മുതിർന്നുതുടങ്ങി. അതോടെ അവരുടെ അന്ത്യവും അടുത്തെത്തി. കഴിഞ്ഞ സൂറത്തിലെ 32-ാം വചനത്തിൽ കണ്ടതുപോലെ, ആദ്യം അല്ലാഹു അവർക്ക് അയവ് നൽകി. ഒടുക്കം അവരെ പിടികൂടുകയും ചെയ്തു. അതാണ് അടുത്ത വചനം ചൂണ്ടിക്കാട്ടുന്നത്.

## വിഭാഗം - 3

وَقَالَ ٱلَّذِينَ كَفَرُوا۟ لِرُسُلِهِمْ لَنُخْرِجَنَّكُم مِّنْ أَرْضِنَآ أَوْ لَتَعُودُنَّ فِى مِلَّتِنَا ۖ فَأَوْحَىٰٓ إِلَيْهِمْ رَبُّهُمْ لَنُهْلِكَنَّ ٱلظَّـٰلِمِينَ ﴿١٣﴾

**﴾13﴿ അവിശ്വസിച്ചവർ തങ്ങളുടെ റസൂലുകളോട് (വീണ്ടും) പറഞ്ഞു: 'നിശ്ചയമായും, ഞങ്ങളുടെ ഭൂമിയിൽ [നാട്ടിൽ] നിന്ന് നിങ്ങളെ ഞങ്ങൾ പുറത്താക്കുക തന്നെ ചെയ്യും, അല്ലെങ്കിൽ നിങ്ങൾ ഞങ്ങളുടെ മതത്തിൽ മടങ്ങിവരണം'. അപ്പോൾ, അവരുടെ [റസൂലുകളുടെ] റബ്ബ് അവർക്ക് 'വഹ്‌യ്' [സന്ദേശം] നൽകി; 'നിശ്ചയമായും, (ആ) അക്രമികളെ നാം നശിപ്പിക്കുക തന്നെ ചെയ്യും:'**

وَلَنُسْكِنَنَّكُمُ ٱلْأَرْضَ مِنۢ بَعْدِهِمْ ۚ ذَٰلِكَ لِمَنْ خَافَ مَقَامِى وَخَافَ وَعِيدِ ﴿١٤﴾

**﴾14﴿ 'അവരുടെ ശേഷം, ഭൂമിയിൽ [നാട്ടിൽ] നിങ്ങളെ നാം താമസിപ്പിക്കുകയും തന്നെ ചെയ്യും. അത് [ആ സന്ദേശം] എന്റെ സ്ഥാനത്തെ ഭയപ്പെടുകയും, എന്റെ താക്കീതിനെ ഭയപ്പെടുകയും ചെയ്തവർക്കുള്ളതാണ്'.**

---

﴾13﴿ وَقَالَ പറയുകയും ചെയ്തു الَّذِينَ كَفَرُوا അവിശ്വസിച്ചവർ لِرُسُلِهِمْ അവരുടെ റസൂലുകളോട് لَنُخْرِجَنَّكُمْ നിശ്ചയമായും ഞങ്ങൾ നിങ്ങളെ പുറത്താക്കും, ബഹിഷ്കരിക്കും مِنْ أَرْضِنَا ഞങ്ങളുടെ ഭൂമിയിൽ നിന്ന് أَوْ لَتَعُودُنَّ അല്ലെങ്കിൽ നിങ്ങൾ മടങ്ങുക, മടങ്ങിവരുക തന്നെ വേണം فِي مِلَّتِنَا ഞങ്ങളുടെ മതത്തിൽ, നടപടിയിൽ, മാർഗത്തിൽ فَأَوْحَى അപ്പോൾ വഹ്‌യ് നൽകി إِلَيْهِمْ അവരിലേക്ക് رَبُّهُمْ അവരുടെ റബ്ബ് لَنُهْلِكَنَّ നിശ്ചയമായും നാം നശിപ്പിക്കുക തന്നെ ചെയ്യും الظَّالِمِينَ അക്രമികളെ

﴾14﴿ وَلَنُسْكِنَنَّكُمُ നിങ്ങളെ നാം താമസിപ്പിക്കുകയും തന്നെ ചെയ്യും الْأَرْضَ ഭൂമിയിൽ مِنْ بَعْدِهِمْ അവരുടെ ശേഷം ذَٰلِكَ അത് لِمَنْ خَافَ ഭയപ്പെട്ടവർക്കാണ് مَقَامِي എന്റെ സ്ഥാനം, നിലപാടിനെ وَخَافَ ഭയപ്പെടുകയും وَعِيدِ എന്റെ താക്കീതിനെ

അക്രമികളെ നശിപ്പിച്ചശേഷം സുരക്ഷിതമായി ഭൂമിയിൽ താമസിപ്പിച്ചു തരുമെന്നുള്ള ആ സന്ദേശം, അല്ലാഹുവിന്റെ മുമ്പിൽ വിചാരണക്ക് നിൽക്കേണ്ടി വരുമെന്നതിനെപ്പറ്റിയും അവന്റെ താക്കീതുകളെപ്പറ്റിയും ഭയപ്പാടുള്ളവരെ ഉദ്ദേശിച്ചുകൊണ്ടുള്ളതാണെന്ന് സാരം. മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു: 'മുർസലുകളായ നമ്മുടെ അടിയാൻമാർക്ക് നമ്മുടെ വാക്ക് മുമ്പേ ഉണ്ടായിട്ടുണ്ട്. നിശ്ചയമായും, അവർ തന്നെയാണ് സഹായിക്കപ്പെടുന്നവർ എന്നും, നമ്മുടെ സൈന്യം തന്നെയാണ് വിജയം നേടുന്നവർ എന്നും.' (37:171-173) നിങ്ങളെ ഞങ്ങൾ നാട്ടിൽനിന്ന് ബഹിഷ്ക്കരിക്കുക തന്നെ ചെയ്യുമെന്ന് റസൂലുകളോട് പറഞ്ഞ ആ ധിക്കാരികളെ ഭൂമിയിൽ നിന്ന് നശിപ്പിക്കുകയും, തൽസ്ഥാനത്ത് ആ റസൂലുകളെയും സത്യവിശ്വാസികളെയും സ്വൈരപൂർവം താമസിക്കുമാറാക്കുകയും ചെയ്യുമെന്നായിരുന്നു അല്ലാഹു റസൂലുകൾക്ക് നൽകിയ സന്ദേശം. അനന്തരം സംഭവിച്ചതെന്തെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

وَٱسْتَفْتَحُوا۟ وَخَابَ كُلُّ جَبَّارٍ عَنِيدٍ ﴿١٥﴾

**﴾15﴿ അവർ തുറവിക്ക് (അഥവാ വിജയത്തിന്ന്) അപേക്ഷിക്കുകയും ചെയ്തു; എല്ലാ (ഓരോ) സ്വേച്ഛാധികാരിയും, ദുർവാശിക്കാരനും ഇച്ഛാഭംഗപ്പെടുകയും ചെയ്തു.**

﴾15﴿ وَاسْتَفْتَحُوا അവർ തുറവി തേടി, വിജയത്തിന്നപേക്ഷിക്കയും ചെയ്തു وَخَابَ ഇച്ഛാഭംഗപ്പെടുക (അപമാനപ്പെടുക-പരാജയപ്പെടുക) യും ചെയ്തു كُلُّ جَبَّارٍ എല്ലാ സ്വേച്ഛാധികാരിയും عَنِيدٍ ദുർവാശിക്കാരനായ, മൽസരിയായ

സത്യനിഷേധികളുടെ ധിക്കാരം അതിരുവിട്ടപ്പോൾ, അവർക്കെതിരിൽ സഹായം നൽകിക്കൊണ്ട് കാര്യത്തിന് ഒരു തീരുമാനം വരുത്തിത്തരേണമേ എന്ന് റസൂലുകളും അവരെ പിൻപറ്റിയവരും അല്ലാഹുവിനോട് തേടി. ഇവരെക്കൊണ്ടുള്ള ശല്യം അവസാനിച്ചു കിട്ടുവാൻ ആ ധിക്കാരികളും തേടുക സ്വാഭാവികമാണ്. അപേക്ഷ അല്ലാഹു സ്വീകരിക്കുക തന്നെ ചെയ്തു. അതെ, സ്വേച്ഛയും, ദുർവാശിയും കൈമുതലാക്കിക്കൊണ്ടിരുന്ന ആ ധിക്കാരികളെ അല്ലാഹു പലതരം ശിക്ഷകളാൽ നശിപ്പിച്ചു, റസൂലുകളും സത്യവിശ്വാസികളും രക്ഷപ്പെടുകയും ചെയ്തു. എന്നാൽ, അക്രമികളുടെ ശിക്ഷാനടപടി ഇതുകൊണ്ട് അവസാനിച്ചുവോ? ഇല്ല:-

مِّن وَرَآئِهِۦ جَهَنَّمُ وَيُسْقَىٰ مِن مَّآءٍ صَدِيدٍ ﴿١٦﴾

**﴾16﴿ അവന്റെ [ആ ഓരോരുവന്റെയും] പിന്നാലെ 'ജഹന്നം' [നരകം] ഉണ്ട്; (രക്തവും ചലവും കലർന്നു) ചീഞ്ഞൊഴുകുന്ന വെള്ളത്തിൽനിന്നും അവന്ന് കുടിക്കുവാൻ കൊടുക്കപ്പെടുകയും ചെയ്യും;**

يَتَجَرَّعُهُۥ وَلَا يَكَادُ يُسِيغُهُۥ وَيَأْتِيهِ ٱلْمَوْتُ مِن كُلِّ مَكَانٍ وَمَا هُوَ بِمَيِّتٍ ۖ وَمِن وَرَآئِهِۦ عَذَابٌ غَلِيظٌ ﴿١٧﴾

﴾17﴿ അതവൻ (പ്രയാസപ്പെട്ടു) കുടിച്ചിറക്കും, അതവന്ന് (തൊണ്ടയിലൂടെ) ഇറങ്ങുമാറാകുന്നതുമല്ല [തൊണ്ടയിൽ കെട്ടിക്കൊണ്ടിരിക്കും]! നാനാവശത്തിലൂടെയും, അവന്ന് മരണം വന്നെത്തുകയും ചെയ്യും; അവൻ മരണപ്പെട്ടു പോകുന്നവനല്ലതാനും.

അതിന്റെ പിന്നാലെയുമുണ്ട് (വേറെയും) കഠോരമായ ശിക്ഷ!

---

﴾16﴿ مِنْ وَرَائِهِ അവന്റെ പിന്നാലെയുണ്ട്, അപ്പുറത്തുണ്ട് جَهَنَّمُ ജഹന്നം, നരകം وَيُسْقَى അവൻ കുടിപ്പിക്കപ്പെടുകയും ചെയ്യും مِنْ مَاءٍ വെള്ളത്തിൽ നിന്ന് صَدِيدٍ ചീഞ്ഞൊഴുകുന്ന, ചീഞ്ചലമായ ﴾17﴿ يَتَجَرَّعُهُ അവനതിനെ കുടിച്ചിറക്കും, ഇറക്കിനോക്കും وَلَا يَكَادُ ആകാറാകുകയുമില്ല يُسِيغُهُ അതവന് ഇറങ്ങിപ്പോകുക وَيَأْتِيهِ അവന് വരുകയും ചെയ്യും الْمَوْتُ മരണം مِنْ كُلِّ مَكَانٍ എല്ലാ (നാനാ) സ്ഥലത്തുനിന്നും (നാനാവശത്തിലൂടെയും) وَمَا هُوَ അവനല്ലതാനും بِمَيِّتٍ മരിച്ചുപോകുന്നവൻ وَمِنْ وَرَائِهِ അതിന്റെ പിന്നാലെയുമുണ്ട് عَذَابٌ ശിക്ഷ غَلِيظٌ കനത്ത, കടുത്ത, കഠോരമായ

---

صَدِيدٍ ('സ്വദീദ്') എന്നാൽ, രക്തവും ചലവും കൂടിക്കലർന്ന ചീഞ്ചലം എന്നർത്ഥം. നരകക്കാരിൽ നിന്നും ഒഴുകിവരുന്ന ദുർഗന്ധം പിടിച്ച ആ ജലം അവർക്ക് കുടിക്കുവാൻ കൊടുക്കപ്പെടും. അസഹനീയമായ ദാഹം നിമിത്തം അവരത് വളരെ കഷ്ടപ്പെട്ടു കുടിച്ചിറക്കുവാൻ ശ്രമിക്കും. പക്ഷേ, കീഴ്പ്പോട്ടിറങ്ങാതെ തൊണ്ടയിൽ അടഞ്ഞിരിക്കുകയായിരിക്കും അത്. മരണപ്പെട്ടു പോകത്തക്ക അതികഠിന യാതനകൾ എല്ലാനിലക്കും അവർക്കനുഭവപ്പെടും. എന്നാൽ മരണംവഴി അതിൽനിന്ന് അവർക്ക് മോചനം ലഭിക്കുവാനും പോകുന്നില്ല. മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു: 'അവരിൽ മരണം വിധിക്കപ്പെടുകയില്ല. എന്നാലവർക്ക് മരിക്കാമായിരുന്നു. അതിലെ ശിക്ഷയിൽനിന്നും അവർക്ക് ലഘുത്വം നല്കപ്പെടുകയുമില്ല.' (35:36) നരകത്തിലെ ശിക്ഷാ വകുപ്പുകളിൽ ഒന്ന് മാത്രമാണ് ഈ പറഞ്ഞത്. അതിനുപുറമെ വളരെ കനത്ത ശിക്ഷകൾ പലതും വേറെയും അവർക്കുണ്ടായിരിക്കും എന്നാണ് وَمِنْ وَرَائِهِ عَذَابٌ غَلِيظٌ എന്ന അവസാനത്തെ വാക്യം ചൂണ്ടിക്കാട്ടുന്നത്.

നരകക്കാർക്ക് നൽകപ്പെടുന്ന പാനീയങ്ങളെപ്പറ്റി വേറെയും പല സ്ഥലങ്ങളിൽ അല്ലാഹു പ്രസ്താവിച്ചുകാണാം. സൂറഃ മുഹമ്മദിൽ പറയുന്നു: 'അവർക്ക് ചൂടേറിയ വെള്ളം കുടിക്കാൻ കൊടുക്കപ്പെടും. അപ്പോൾ അതവരുടെ കുടലുകളെ നുറുക്കിക്കളയുന്നതാണ്.' (മുഹമ്മദ് :15) സൂറഃ അൽകഹ്ഫിൽ പറയുന്നു: 'അവർ വെള്ളത്തിന്നപേക്ഷിക്കുന്നപക്ഷം, ലോഹദ്രാവകം പോലെയുള്ള ഒരു വെള്ളംകൊണ്ട് അവർക്ക് സഹായം നൽകപ്പെടും. അത് മുഖങ്ങളെ ചുട്ടെരിക്കുന്നതാണ്.' (അൽകഹ്ഫ്: 29) സൂറഃ ദുഖാനിൽ പറയുന്നു: '(അത്) ലോഹദ്രാവകം പോലെയിരിക്കും. അത് വയറുകളിൽ ചൂട്

വെള്ളംപോലെ തിളച്ചുമറിയും.' (ദുഖാൻ: 45, 46) അല്ലാഹു നമ്മെയെല്ലാം കാത്തുരക്ഷിക്കട്ടെ. ആമീൻ.

مَّثَلُ ٱلَّذِينَ كَفَرُواْ بِرَبِّهِمْ أَعْمَٰلُهُمْ كَرَمَادٍ ٱشْتَدَّتْ بِهِ ٱلرِّيحُ فِى يَوْمٍ عَاصِفٍ ۖ لَّا يَقْدِرُونَ مِمَّا كَسَبُواْ عَلَىٰ شَىْءٍ ۚ ذَٰلِكَ هُوَ ٱلضَّلَٰلُ ٱلْبَعِيدُ ﴿١٨﴾

**﴾18﴿ തങ്ങളുടെ റബ്ബിൽ അവിശ്വസിച്ചവരുടെ ഉപമ: അവരുടെ പ്രവൃത്തി [കർമം]കൾ കൊടുങ്കാറ്റടിച്ചു വീശുന്ന ഒരു ദിവസത്തിൽ കാറ്റ് കഠിനമായി (അടിച്ചുവീശി) ക്കൊണ്ടിരുന്ന ഒരു വെണ്ണീറ് പോലെയാകുന്നു. (അതെ) അവർ (പ്രവർത്തിച്ചു) സമ്പാദിച്ചതിൽ നിന്ന് യാതൊന്നിനും (ഫലം സിദ്ധിക്കുവാൻ) അവർക്ക് കഴിയുകയില്ല. അത് തന്നെയാണ് വിദൂരമായ വഴിപിഴവ്!**

﴾18﴿ مَثَلُ الَّذِينَ യാതൊരുവരുടെ ഉപമ كَفَرُوا അവർ അവിശ്വസിച്ചു بِرَبِّهِمْ തങ്ങളുടെ റബ്ബിൽ أَعْمَالُهُمْ അവരുടെ കർമങ്ങൾ, പ്രവൃത്തികൾ كَرَمَادٍ ഒരു വെണ്ണീർ (ചാരം) പോലെയാണ് اشْتَدَّتْ بِهِ അതിൽ കഠിനമായി (അടിച്ചുവീശി) الرِّيحُ കാറ്റ് فِي يَوْمٍ ഒരു ദിവസത്തിൽ عَاصِفٍ കൊടുങ്കാറ്റടിക്കുന്ന لَا يَقْدِرُونَ അവർക്ക് കഴിയുകയില്ല مِمَّا كَسَبُوا അവർ സമ്പാദിച്ച (പ്രവർത്തിച്ച) തിൽ നിന്ന് عَلَى شَيْءٍ യാതൊന്നും ذَلِكَ هُوَ അത് തന്നെയാണ് الضَّلَالُ വഴിപിഴവ് الْبَعِيدُ വിദൂരമായ

ദുഷ്കർമങ്ങൾ ആര് ചെയ്താലും അതിന് ശിക്ഷയാണ് പ്രതിഫലം ലഭിക്കുകയെന്നത് തീർച്ചയാണ്. എന്നാൽ, അവിശ്വാസികളായ ആളുകൾ ചെയ്യുന്ന ദാനധർമങ്ങൾ, പൊതുസേവനങ്ങൾ പോലെയുള്ള സൽക്കർമങ്ങൾ മൂലവും അവർക്ക് പരലോകത്ത് യാതൊരു ഫലവും ലഭിക്കുവാനില്ലെന്ന് അല്ലാഹു വ്യക്തമാക്കുന്നു. 25:23; 46:20 മുതലായ സ്ഥലങ്ങളിലും അല്ലാഹു ഇക്കാര്യം വ്യക്തമാക്കിയിട്ടുള്ളതാണ്. അല്ലാഹുവിലും പരലോകത്തിലും വിശ്വാസമില്ലാത്തവരും, പരലോക ഗുണമൊന്നും ആഗ്രഹിക്കാത്തവരുമാണവർ എന്നുള്ളതാണ് അതിന്ന് കാരണം. ഐഹികമായ എന്തെങ്കിലും ഗുണലാഭങ്ങളല്ലാതെ അവർക്ക് വേറെ ലക്ഷ്യമൊന്നും ഉണ്ടായിരിക്കുകയില്ലല്ലോ. ആകയാൽ, അവരുടെ കർമഫലങ്ങൾ ഇഹത്തിൽ വെച്ച്തന്നെ അല്ലാഹു കണക്കുതീർത്തു കൊടുക്കുകയാണ് ചെയ്യുക. കൊടുങ്കാറ്റിൽ പെട്ട വെണ്ണീർകൊണ്ട് യാതൊരു പ്രയോജവും കിട്ടാത്തത്പോലെ, അവരുടെ കർമങ്ങൾ കൊണ്ടും അവർക്ക് ഒരു പ്രയോജനവും ലഭിക്കുവാനില്ലെന്നത്രെ അല്ലാഹു പറഞ്ഞ ഉപമയുടെ സാരം. സത്യവിശ്വാസികൾ പോലും അല്ലാഹുവിങ്കൽ നിന്നുള്ള സൽഫലങ്ങളെ ലക്ഷ്യമാക്കാതെ– ജനശ്രുതിക്കോ, സൽപേരിനോ വേണ്ടി–ചെയ്യുന്ന കർമങ്ങൾ അല്ലാഹുവിങ്കൽ സ്വീകാര്യമല്ലെന്നും, അതിന് പ്രതിഫലം കിട്ടുകയില്ലെന്നും ഖുർആനിൽനിന്നും നബിവചനങ്ങളിൽനിന്നും അറിയപ്പെട്ടതാണല്ലോ.

പ്രബലമായ ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: ആഇശഃ (റ) പറയുകയാണ്: ഞാൻ ചോദിച്ചു; 'അല്ലാഹുവിന്റെ റസൂലേ, ജാഹിലിയ്യാ കാലത്ത് ഇബ്നു ജദ്ആൻ

(ابن جَدْعَان) കുടുംബ ബന്ധം പാലിക്കുകയും, സാധുക്കൾക്ക് ഭക്ഷണം നൽകുകയും ചെയ്തിരുന്നു. അത് അയാൾക്ക് ഉപയോഗപ്പെടുമോ?' തിരുമേനി പറഞ്ഞു: 'അത് അയാൾക്ക് ഉപകരിക്കുകയില്ല. കാരണം, അദ്ദേഹം എന്റെ റബ്ബേ, പ്രതിഫലത്തിന്റെ ദിവസത്തിൽ എനിക്ക് എന്റെ തെറ്റ് പൊറുത്തുതരണേ (رب اغفرلى خطيئتى يوم الدين) എന്ന് പറഞ്ഞിട്ടില്ല'. അയാൾ പരലോകത്തിൽ വിശ്വസിച്ചിരുന്നില്ലല്ലോ എന്നാണ് നബി ﷺ ചൂണ്ടിക്കാട്ടുന്നത്.

أَلَمْ تَرَ أَنَّ ٱللَّهَ خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ بِٱلْحَقِّ ۚ إِن يَشَأْ يُذْهِبْكُمْ وَيَأْتِ بِخَلْقٍ جَدِيدٍ ﴿١٩﴾

**《19》 നീ കണ്ടില്ലേ, അല്ലാഹു ആകാശങ്ങളെയും, ഭൂമിയെയും യഥാർഥ (മുറ) പ്രകാരം സൃഷ്ടിച്ചിരിക്കുന്നുവെന്ന്?! അവൻ ഉദ്ദേശിക്കുന്നപക്ഷം, നിങ്ങളെ അവൻ (ഇവിടെ നിന്ന്) പോക്കുകയും, ഒരു പുതിയ സൃഷ്ടിയെ (ഇവിടെ) കൊണ്ടുവരുകയും ചെയ്യും;-**

وَمَا ذَٰلِكَ عَلَى ٱللَّهِ بِعَزِيزٍ ﴿٢٠﴾

**《20》 അത് അല്ലാഹുവിന്റെമേൽ ഒരു വീര്യപ്പെട്ട [പ്രയാസപ്പെട്ട] തൊന്നുമല്ല.**

---

《19》 أَلَمْ تَرَ നീ കണ്ടില്ലേ أَنَّ اللَّهَ അല്ലാഹു എന്ന് خَلَقَ സൃഷ്ടിച്ചിരിക്കുന്നു (എന്ന്) السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضَ ഭൂമിയെയും بِالْحَقِّ യഥാർഥ (മുറ) പ്രകാരം إِن يَشَأْ അവൻ ഉദ്ദേശിക്കുന്ന (വേണമെന്ന് വെക്കുന്ന) പക്ഷം يُذْهِبْكُمْ നിങ്ങളെ അവൻ പോക്കും, കൊണ്ടുപോകും وَيَأْتِ അവൻ വരുകയും ചെയ്യും بِخَلْقٍ ഒരു സൃഷ്ടിയെ കൊണ്ട് جَدِيدٍ പുതുതായ 《20》 وَمَا ذَٰلِكَ അതല്ലതാനും عَلَى اللَّهِ അല്ലാഹുവിന്റെ മേൽ بِعَزِيزٍ ഒരു വീര്യപ്പെട്ടത് (പ്രയാസപ്പെട്ടത്)

---

നിങ്ങൾ അല്ലാഹുവിനെ ആരാധിച്ചും അവന്റെ നിയമ നിർദേശങ്ങൾ അനുസരിച്ചും വരുവാൻ തയ്യാറില്ലെങ്കിൽ അല്ലാഹുവിന്ന് അതുകൊണ്ട് ഒരു ദോഷവും ബാധിക്കുവാനില്ല. വേണമെങ്കിൽ നിങ്ങളെ നശിപ്പിച്ചു മറ്റൊരു പുതിയ സൃഷ്ടിയെ ഈ ലോകത്ത് കൊണ്ടുവരുവാൻ അവന്ന് ഒട്ടും പ്രയാസമില്ല എന്ന് സാരം. خَلْقٍ جَدِيد (പുതിയ സൃഷ്ടി) കൊണ്ടുദ്ദേശ്യം മനുഷ്യരല്ലാത്ത വേറൊരു സൃഷ്ടി എന്നും, ഈ ജനതയല്ലാത്ത മറ്റൊരു ജനത എന്നും ആകാവുന്നതാണ്. സൂറഃ മുഹമ്മദിന്റെ അവസാനത്തിൽ അല്ലാഹു പറയുന്നു: 'നിങ്ങൾ തിരിഞ്ഞുകളയുകയാണെങ്കിൽ, നിങ്ങളല്ലാത്ത ഒരു ജനതയെ അവൻ പകരം കൊണ്ടുവരും. എന്നിട്ട് അവർ നിങ്ങളെപ്പോലെ ആയിരിക്കയില്ല.'

അവിശ്വാസികളെക്കുറിച്ച് സംസാരിച്ചുകൊണ്ടിരിക്കെ, ഇടക്കുവെച്ച് അല്ലാഹുവിന്റെ സാർവ്വത്രികമായ കഴിവിനെയും, സൃഷ്ടി വൈഭവത്തെയും കുറിച്ച് ഓർമപ്പെടുത്തിയ ശേഷം, വീണ്ടും അവരുടെ വിഷയത്തിലേക്ക് തന്നെ സംസാരം തിരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:-

وَبَرَزُواْ لِلَّهِ جَمِيعًا فَقَالَ ٱلضُّعَفَـٰٓؤُاْ لِلَّذِينَ ٱسْتَكْبَرُوٓاْ إِنَّا كُنَّا لَكُمْ تَبَعًا فَهَلْ أَنتُم مُّغْنُونَ عَنَّا مِنْ عَذَابِ ٱللَّهِ مِن شَىْءٍ ۚ قَالُواْ لَوْ هَدَىٰنَا ٱللَّهُ لَهَدَيْنَـٰكُمْ ۖ سَوَآءٌ عَلَيْنَآ أَجَزِعْنَآ أَمْ صَبَرْنَا مَا لَنَا مِن مَّحِيصٍ ﴿٢١﴾

**《21》 അവർ എല്ലാവരും (ക്വബ്റുകളിൽ നിന്ന്) അല്ലാഹുവിങ്കലേക്ക് പ്രത്യക്ഷപ്പെട്ടു വരുന്നതാണ്. അപ്പോൾ, ദുർബലർ അഹംഭാവം നടിച്ചിട്ടുള്ളവരോട് [നേതാക്കളോട്] പറയും;' 'ഞങ്ങൾ നിങ്ങളുടെ അനുയായികളായിരുന്നു (വല്ലോ): ആകയാൽ, അല്ലാഹുവിന്റെ ശിക്ഷയിൽ നിന്ന് വല്ലതിനെയും നിങ്ങൾ ഞങ്ങളിൽനിന്ന് ധന്യമാ [ഒഴിവാ]ക്കിത്തരുന്നവരാണോ?' അവർ പറയും: 'അല്ലാഹു ഞങ്ങളെ നേർമാർഗത്തിലാക്കിയിരുന്നെങ്കിൽ, ഞങ്ങൾ നിങ്ങളെ നേർമാർഗത്തിലാക്കുമായിരുന്നു. നാം ക്ഷമകേട് കാണിച്ചുവോ, അല്ലെങ്കിൽ നാം ക്ഷമിച്ചുവോ (രണ്ടും) നമുക്ക് സമമാകുന്നു; നമുക്ക് (എനി) ഓടിപ്പോകുന്ന മാർഗമൊന്നും ഇല്ല.'**

---

《21》 وَبَرَزُوا അവർ പ്രത്യക്ഷപ്പെടും, വെളിക്ക്വരും لِلَّهِ അല്ലാഹുവിങ്കലേക്ക് جَمِيعًا മുഴുവനും, എല്ലാവരും فَقَالَ അപ്പോൾ പറയും الضُّعَفَاءُ ദുർബലർ, ബലഹീനർ, അശക്തർ لِلَّذِينَ യാതൊരുവരോട് اسْتَكْبَرُوا വലുപ്പം (അഹംഭാവം) നടിച്ച إِنَّا كُنَّا ഞങ്ങൾ ആയിരുന്നു (വല്ലോ) لَكُمْ നിങ്ങൾക്ക്, നിങ്ങളോട് تَبَعًا അനുയായികൾ, പിൻപറ്റിയവർ فَهَلْ أَنتُمْ എന്നാൽ (ആകയാൽ- അതിനാൽ-എന്നിരിക്കെ) നിങ്ങളാകുന്നുവോ مُغْنُونَ ധന്യമാക്കുന്ന (ഒഴിവാക്കുന്ന) വർ عَنَّا ഞങ്ങൾക്ക്, ഞങ്ങളിൽനിന്ന് مِنْ عَذَابِ ശിക്ഷയിൽനിന്ന് اللَّهِ അല്ലാഹുവിന്റെ مِن شَيْءٍ വല്ലതിനെയും, വല്ല വസ്തുവും قَالُوا അവർ പറയും لَوْ هَدَانَا ഞങ്ങളെ നേർമാർഗത്തിലാക്കിയിരുന്നെങ്കിൽ اللَّهُ അല്ലാഹു لَهَدَيْنَاكُمْ ഞങ്ങൾ നിങ്ങളെ നേർമാർഗത്തിലാക്കുക തന്നെ ചെയ്യുമായിരുന്നു سَوَاءٌ സമമാണ് عَلَيْنَا നമ്മുടെ മേൽ أَجَزِعْنَا നാം ക്ഷമകേട് (പൊറുതികേട്) കാണിച്ചുവോ أَمْ صَبَرْنَا അല്ലെങ്കിൽ നാം ക്ഷമിച്ചുവോ مَا لَنَا നമുക്കില്ല مِن مَّحِيصٍ ഒരു ഓടിപ്പോകുന്ന (രക്ഷ കിട്ടുന്ന) സ്ഥാനവും (മാർഗവും)

---

കിയാമത്ത്നാളിൽ, എല്ലാവരും അവരുടെ ക്വബ്റുകളിൽ നിന്ന് എഴുന്നേറ്റു പുറത്തുവരുകയും, അല്ലാഹുവിന്റെ മുമ്പിൽ വിചാരണക്ക് ഹാജരാകുകയും ചെയ്യുമ്പോൾ, ഭൂമിയിൽ വെച്ച് നേതാക്കളും അനുയായികളുമായി പരസ്പരം സഹകരിച്ചു വർത്തിച്ചിരുന്ന അവിശ്വാസികൾ തമ്മിൽ നടക്കുന്ന ഒരു സംഭാഷണമാണ് അല്ലാഹു ഉദ്ധരിക്കു

ന്നത്. ഞങ്ങളുടെ നേതാക്കളായിരുന്നുവല്ലോ നിങ്ങൾ. നിങ്ങളുടെ ചൊൽപടിക്ക് വഴങ്ങുന്നവരായിരുന്നു ഞങ്ങൾ. അതുകൊണ്ടാണ് ഈ ദുർഗതിയിൽ ഞങ്ങൾ എത്തേണ്ടിവന്നത്. എനി ഇപ്പോൾ വല്ല രക്ഷയും ഞങ്ങൾക്ക് നൽകുവാൻ നിങ്ങൾക്ക് കഴിയുമോ? എന്ന് അനുയായികൾ നേതാക്കളോട് ചോദിക്കുന്നു. അയ്യോ! ഞങ്ങൾക്ക് തന്നെയും നേർമാർഗത്തിലായിരിക്കുവാൻ ഭാഗ്യമുണ്ടായില്ല. പിന്നെ എങ്ങിനെയാണ് ഞങ്ങൾ നിങ്ങളെ രക്ഷിക്കുക? എനി, നാം ക്ഷമിച്ചാലും ക്ഷമിച്ചില്ലെങ്കിലും ഒരുപോലെ തന്നെ, രണ്ടായാലും നാം ശിക്ഷക്ക് അർഹരായിരിക്കുന്നു. ശിക്ഷ അനുഭവിക്കുകയല്ലാതെ എനി മറ്റൊരു പോംവഴിയും നമുക്കില്ല. ഇതായിരിക്കും നേതാക്കളുടെ മറുപടി. അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ.

അവിശ്വാസികളിലുള്ള മേലേകിടക്കാരും, താഴേകിടക്കാരും തമ്മിൽ പരലോകത്ത് വെച്ച് നടക്കുന്ന പല സംഭവങ്ങൾ, ആരോപണ പ്രത്യാരോപണങ്ങൾ, ഒഴിഞ്ഞുമാറ്റങ്ങൾ, കുറ്റസമ്മതങ്ങൾ ആദിയായവയെപ്പറ്റി സൂറഃ സബഉ്: 31–33 സൂറഃ മുഅ്മിൻ (ഗാഫിർ) 47, 48; അഅ്റാഫ്: 38, 39; അഹ്സാബ്: 67, 68 മുതലായ പല സ്ഥലങ്ങളിലും അല്ലാഹു വിവരിച്ചു കാണാവുന്നതാണ്. അവയിൽ ചിലത്, മഹ്ശറിൽ വെച്ചും, ചിലത് നരകത്തിൽ വെച്ചുമായിരിക്കും നടക്കുന്നതെന്നും അവയിൽനിന്ന് മനസ്സിലാക്കാം.

## വിഭാഗം - 4

وَقَالَ ٱلشَّيْطَٰنُ لَمَّا قُضِىَ ٱلْأَمْرُ إِنَّ ٱللَّهَ وَعَدَكُمْ وَعْدَ ٱلْحَقِّ وَوَعَدتُّكُمْ فَأَخْلَفْتُكُمْ ۖ وَمَا كَانَ لِىَ عَلَيْكُم مِّن سُلْطَٰنٍ إِلَّآ أَن دَعَوْتُكُمْ فَٱسْتَجَبْتُمْ لِى ۖ فَلَا تَلُومُونِى وَلُومُوٓا۟ أَنفُسَكُم ۖ مَّآ أَنَا۠ بِمُصْرِخِكُمْ وَمَآ أَنتُم بِمُصْرِخِىَّ ۖ إِنِّى كَفَرْتُ بِمَآ أَشْرَكْتُمُونِ مِن قَبْلُ ۗ

**﴾22﴿ കാര്യം തീരുമാനം ചെയ്യപ്പെടുമ്പോൾ പിശാച് പറയുന്നതാണ്; 'നിശ്ചയമായും, അല്ലാഹു നിങ്ങളോട് യഥാർഥ വാഗ്ദാനം, വാഗ്ദത്തം ചെയ്തു; ഞാനും നിങ്ങളോട് (ചിലത്) വാഗ്ദാനം ചെയ്തു. എന്നാൽ ഞാൻ നിങ്ങളോട് (അത്) ലംഘിച്ചു. എനിക്ക് നിങ്ങളുടെമേൽ യാതൊരു അധികാരവും (അഥവാ അധികൃതരേഖയും) ഉണ്ടായിരുന്നതുമില്ല;- ഞാൻ നിങ്ങളെ ക്ഷണിച്ചു, അപ്പോൾ നിങ്ങളെനിക്ക് ഉത്തരം നൽകിയെന്നല്ലാതെ. ആകയാൽ നിങ്ങൾ എന്നെ കുറ്റപ്പെടുത്തേണ്ട, നിങ്ങൾ നിങ്ങളെത്തന്നെ കുറ്റപ്പെടുത്തിക്കൊള്ളുവിൻ. ഞാൻ നിങ്ങളെ (രക്ഷിച്ചു) സഹായിക്കുന്നവനല്ല; നിങ്ങൾ എന്നെ (രക്ഷിച്ചു) സഹായിക്കുന്നവരുമല്ല; നിങ്ങൾ മുമ്പ് എന്നെ (അല്ലാഹുവിനോട്) പങ്കുചേർത്തതിനെ ഞാൻ (ഇതാ) നിഷേധിച്ചിരി**

ക്കുന്നു.

إِنَّ ٱلظَّٰلِمِينَ لَهُمْ عَذَابٌ أَلِيمٌ ﴿٢٢﴾

നിശ്ചയമായും അക്രമികൾ -അവർക്ക് വേദനയേറിയ ശിക്ഷയുണ്ടായിരിക്കും.

﴾22﴿ وَقَالَ പറയുന്നതാണ് الشَّيْطَانُ പിശാച് لَمَّا قُضِيَ തീരുമാനിക്കപ്പെടുമ്പോൾ الْأَمْرُ കാര്യം إِنَّ اللَّهَ നിശ്ചയമായും അല്ലാഹു وَعَدَكُمْ നിങ്ങളോട് വാഗ്ദാനം ചെയ്തു وَعْدَ الْحَقِّ യഥാർഥ വാഗ്ദാനം وَوَعَدتُّكُمْ ഞാനും നിങ്ങളോട് വാഗ്ദാനം ചെയ്തു فَأَخْلَفْتُكُمْ എന്നിട്ട് ഞാൻ നിങ്ങളോട് എതിർ (ലംഘനം) ചെയ്തു وَمَا كَانَ لِي എനിക്കുണ്ടയിരുന്നതുമില്ല, എനിക്കില്ലായിരുന്നു عَلَيْكُم നിങ്ങളുടെമേൽ مِّن سُلْطَانٍ ഒരധികാരവും, അധികൃത രേഖയും إِلَّا أَن دَعَوْتُكُمْ ഞാൻ നിങ്ങളെ ക്ഷണിച്ചുവെന്നതല്ലാതെ فَاسْتَجَبْتُمْ അപ്പോൾ നിങ്ങൾ ഉത്തരം നൽകി لِي എനിക്ക് فَلَا تَلُومُونِي ആകയാൽ നിങ്ങൾ എന്നെ കുറ്റപ്പെടുത്തരുത്, ആക്ഷേപിക്കരുത് وَلُومُوا നിങ്ങൾ കുറ്റപ്പെടുത്തുകയും ചെയ്യുവിൻ أَنفُسَكُم നിങ്ങളെതന്നെ, നിങ്ങളുടെ സ്വന്തങ്ങളെ مَّا أَنَا ഞാനല്ല بِمُصْرِخِكُمْ നിങ്ങൾക്ക് സഹായം (രക്ഷ) നൽകുന്നവൻ وَمَا أَنتُم നിങ്ങളുമല്ല بِمُصْرِخِيَّ എനിക്ക് സഹായം (രക്ഷ) നൽകുന്നവർ إِنِّي كَفَرْتُ നിശ്ചയമായും ഞാൻ അവിശ്വസി(നിഷേധി)ച്ചിരിക്കുന്നു بِمَا أَشْرَكْتُمُونِ നിങ്ങളെന്നെ പങ്കുചേർത്തതിനെ مِن قَبْلُ മുമ്പ് إِنَّ الظَّالِمِينَ നിശ്ചയമായും അക്രമികൾ لَهُمْ അവർക്കുണ്ട് عَذَابٌ ശിക്ഷ أَلِيمٌ വേദനയേറിയ

നേതാക്കളോ അനുയായികളോ എന്ന വ്യത്യാസം കൂടാതെ മനുഷ്യരെ വഴിപിഴപ്പിക്കുവാൻ ദൃഢനിശ്ചയം ചെയ്ത നികൃഷ്ടജീവിയാണല്ലോ പിശാച്. അവന്റെ ദുഷ്പ്രേരണകൾക്ക് വഴങ്ങിയും, അവന്റെ മധുരമോഹനങ്ങളായ വാഗ്ദാനങ്ങളിൽ കുടുങ്ങിയുംകൊണ്ടാണ് മനുഷ്യൻ ദുർമാർഗങ്ങൾക്ക് അടിമപ്പെടുന്നത്. മനുഷ്യരാകുന്ന നേതാക്കളും അനുയായികളും തമ്മിൽ നടക്കുന്ന വാഗ്വാദങ്ങളെപ്പറ്റി പ്രസ്താവിച്ചശേഷം, ഇരുകൂട്ടരുടെയും ഉപദേശകനായിക്കൊണ്ടിരുന്ന പിശാച് അന്ന് അവരോടു സ്വീകരിക്കുന്ന നിലപാട് എന്തായിരിക്കുമെന്ന് ഈ വചനത്തിൽ അല്ലാഹു അറിയിക്കുകയാണ്.

വിചാരണ കഴിഞ്ഞു സജ്ജനങ്ങൾക്ക് സ്വർഗത്തിലേക്കും, ദുർജ്ജനങ്ങൾക്ക് നരകത്തിലേക്കും വിധിയുണ്ടാകുമ്പോൾ, തന്റെ ദുരുപദേശങ്ങൾക്ക് വഴങ്ങി ദുർമാർഗികളായിത്തീർന്നവരോട് അവൻ നടത്തുന്ന ഒരു പ്രസംഗമാണിത്. അതിൽ സംഗതികളുടെ യഥാർഥരൂപം അവൻ തുറന്നുകാട്ടുന്നു. അവൻ പറയും:- നിങ്ങൾ നേർമാർഗം സ്വീകരിക്കുന്നതായാൽ, നിങ്ങൾക്ക് രക്ഷയും വമ്പിച്ച അനുഗ്രഹങ്ങളും ലഭിക്കുമെന്ന് റസൂലുകളും വേദഗ്രന്ഥങ്ങളും മുഖേന അല്ലാഹു നിങ്ങളോട് വാഗ്ദാനം ചെയ്തിരുന്നു. അതെല്ലാം സത്യവും യഥാർഥവുമായിരുന്നു. അതിപ്പോൾ അനുഭവത്തിൽ വരുകയും ചെയ്തു. നേരെമറിച്ച് ദുർമാർഗം അവലംബിക്കുന്നപക്ഷം, എന്റെ സൈന്യങ്ങളും ആൾക്കാരും മുഖേന-ഞാനും ചിലതൊക്കെ നിങ്ങളെ വ്യാമോഹിപ്പിച്ചു. സ്വർഗമില്ല, നരകമില്ല, വിചാരണയില്ല, പുനർജീവിതമില്ല. അതൊക്കെ കേവലം ചില ഐതിഹ്യങ്ങൾ

മാത്രമാണ്. അഥവാ അതെല്ലാം യഥാർഥമാണെങ്കിൽ തന്നെയും നിങ്ങളുടെ ദൈവങ്ങളും മഹാത്മാക്കളും നിങ്ങളെ രക്ഷപ്പെടുത്തിക്കൊള്ളും എന്നും മറ്റും. അതെല്ലാം കള്ളമായിരുന്നു. ആ കള്ളങ്ങൾ നിരത്തിവെച്ചു നിങ്ങളെ ഞാൻ തോന്നിയവാസങ്ങളിലേക്ക് ക്ഷണിച്ചുവെന്നല്ലാതെ, അതിനപ്പുറം ഞാനൊന്നും ചെയ്തിട്ടില്ല. നിങ്ങളെ നിർബന്ധിച്ചു വഴിപിഴപ്പിക്കുവാനുള്ള അധികാരശക്തിയോ, അധികൃതമായ തെളിവുകളോ ഒന്നും എനിക്കില്ലായിരുന്നു. എന്നിട്ടും നിങ്ങളെന്റെ ക്ഷണം സ്വീകരിച്ചു മുമ്പോട്ട് വരുകയാണ് ചെയ്തത്. അതുകൊണ്ട് നിങ്ങളെന്നെ പഴിച്ചിട്ട് കാര്യമില്ല- നിങ്ങളുടെ പക്കൽ വന്ന അമളിക്ക് നിങ്ങൾ നിങ്ങളെതന്നെയാണ് പഴിക്കേണ്ടത്. ഏതായാലും എനി, അന്യോന്യം സങ്കടം കേട്ടു രക്ഷ നൽകുവാൻ എനിക്കോ, നിങ്ങൾക്കോ സാധ്യമല്ല. രണ്ട് കൂട്ടർക്കും വിധിക്കപ്പെട്ട ശിക്ഷ അവരവർ അനുഭവിച്ചേ തീരൂ. മുമ്പ് ഇഹത്തിൽവെച്ച് എന്നെ ആരാധിച്ചും അനുസരിച്ചും വരുകവഴി എന്നെ നിങ്ങൾ അല്ലാഹുവിന് സമമാക്കിവെക്കുകയുണ്ടായി. അന്ന് ഞാനത് അനുകൂലിച്ചുവെങ്കിലും ഇപ്പോഴിതാ ആ തെറ്റിൽ നിന്ന് ഞാൻ ഒഴിഞ്ഞുമാറുന്നു. ഇതാ, ഞാനത് തുറന്നു നിഷേധിക്കുന്നു.

'അക്രമികൾക്ക് വേദനയേറിയ ശിക്ഷയുണ്ടായിരിക്കും.' (إِنَّ ٱلظَّٰلِمِينَ لَهُمْ عَذَابٌ أَلِيمٌ) എന്ന അവസാനത്തെ വാക്യം പിശാചിന്റെ വാക്കുകളിൽപെട്ടതായിരിക്കുവാനാണ് കൂടുതൽ സാധ്യത കാണുന്നത്. ഒരു പക്ഷേ, അതിന്റെ മുമ്പത്തെ വാക്യത്തോടെ പിശാചിന്റെ വാക്കുകൾ അവസാനിച്ച ശേഷം- ഒരു പൊതുതത്വമെന്ന നിലക്ക്-അല്ലാഹു പറഞ്ഞ വാക്കാണതെന്നും വരാവുന്നതാണ്. الله اعلم രണ്ടായാലും ഉദ്ദേശ്യം വ്യക്തമാണല്ലോ.

ഇവിടെ പിശാച് (الشَّيْطَان) എന്ന് പറഞ്ഞത് മനുഷ്യവർഗത്തിന്റെ ആജീവനാന്ത ശത്രുവായ ഇബ്‌ലീസിനെ ഉദ്ദേശിച്ചാണെന്നുള്ളതിൽ ഭിന്നാഭിപ്രായമില്ല. പക്ഷേ, അദൃശ്യജീവിയായ പിശാചിനെ നിഷേധിക്കുകയും പിശാചെന്നും ഇബ്‌ലീസെന്നുമൊക്കെ പറയുന്നത് മനുഷ്യരിൽ തന്നെയുള്ള ദുശ്ശക്തികളെ ഉദ്ദേശിച്ചാണെന്ന് വാദിക്കുകയും, പ്രചരിപ്പിക്കുകയും ചെയ്യാറുള്ള ചിലർക്ക് മാത്രമേ ഇതിൽ എതിരഭിപ്രായമുള്ളൂ. പാമര ജനങ്ങളെ വിരട്ടുന്ന മത-സമുദായ-രാഷ്ട്രീയ നേതാക്കളാണ് ഇവിടെ പിശാച് കൊണ്ട് വിവക്ഷ എന്നാണവർ ജൽപിക്കുന്നത്. അത്തരം നേതാക്കളുടെ സ്ഥിതി ഏറെക്കുറെ യഥാർഥ പിശാചിന്റെത് പോലെത്തന്നെയായിരിക്കുമെന്ന് ക്വുർആൻ മുഖേനയും ഹദീഥ് മുഖേനയും നാമും മനസ്സിലാക്കുന്നു. പക്ഷേ, ഇവിടെ 'പിശാച്' കൊണ്ടുദ്ദേശ്യം അതല്ലെന്ന് നമുക്ക് തീർത്തും പറയാവുന്നതാണ്. (പിശാചിനെ സംബന്ധിച്ച ഇവരുടെ പുതിയ വാദങ്ങളും അവയുടെ ഖണ്ഡനങ്ങളും സൂറത്ത് ഹിജ്‌റിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ കാണാം.)

وَأُدْخِلَ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ جَنَّٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَا بِإِذْنِ رَبِّهِمْ

**《23》 വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർ അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളിൽ പ്രവേശിപ്പിക്കപ്പെടുകയും ചെയ്യും; തങ്ങളുടെ റബ്ബിന്റെ അനുമതി പ്രകാരം അതിൽ നിത്യവാ**

تَحِيَّتُهُمْ فِيهَا سَلَـٰمٌ ﴿٢٣﴾

**സികളായിക്കൊണ്ട്. അതിൽവെച്ച് അവരുടെ അഭിവാദ്യം 'സലാം' (സമാധാനശാന്തി) ആയിരിക്കും.**

《23》 وَأُدْخِلَ പ്രവേശിപ്പിക്കപ്പെടുകയും ചെയ്യും الَّذِينَ آمَنُوا വിശ്വസിച്ചവർ وَعَمِلُوا പ്രവർത്തിക്കുകയും ചെയ്ത الصَّالِحَاتِ സൽകർമങ്ങൾ جَنَّاتٍ സ്വർഗങ്ങളിൽ تَجْرِي ഒഴുകുന്ന مِنْ تَحْتِهَا അവയുടെ അടിയിലൂടെ الْأَنْهَارُ അരുവികൾ, നദികൾ خَالِدِينَ നിത്യവാസികളായിട്ട് فِيهَا അവയിൽ بِإِذْنِ സമ്മത (അനുമതി) പ്രകാരം رَبِّهِمْ അവരുടെ റബ്ബിന്റെ تَحِيَّتُهُمْ അവരുടെ അഭിവാദ്യം فِيهَا അവയിൽ വെച്ച് سَلَامٌ സലാമാകുന്നു, സമാധാനശാന്തിയായിരിക്കും.

നരകവാസികളായ ദുർജ്ജനങ്ങൾക്ക് അവരുടെ സ്വന്തം ആൾക്കാരിൽ നിന്ന്പോലും അറപ്പും വെറുപ്പും അനുഭവപ്പെടുമ്പോൾ, സ്വർഗവാസികളായ സജ്ജനങ്ങൾക്ക് എവിടെ വെച്ചും ലഭിക്കുന്നത് സ്വാഗതവും സമാധാനത്തിന്റെ അഭിവാദ്യങ്ങളുമായിരിക്കും. അല്ലാഹുവിൽ നിന്നും, മലക്കുകളിൽ നിന്നും, സ്വർഗവാസികളിൽ നിന്നുമെല്ലാം തന്നെ അതവർക്ക് ലഭിച്ചുകൊണ്ടിരിക്കും. (13:23, 24; 25: 75; 36: 58 മുതലായവ നോക്കുക)

أَلَمْ تَرَ كَيْفَ ضَرَبَ ٱللَّهُ مَثَلًا كَلِمَةً طَيِّبَةً كَشَجَرَةٍ طَيِّبَةٍ أَصْلُهَا ثَابِتٌ وَفَرْعُهَا فِى ٱلسَّمَآءِ ﴿٢٤﴾

**《24》 നീ കണ്ടില്ലേ, അല്ലാഹു എങ്ങിനെയാണ് ഒരുപമ വിവരിച്ചിരിക്കുന്നത്? അതായത്, നല്ല (വിശിഷ്ടമായ ഒരു വാക്കിനെ നല്ല (വിശിഷ്ടമായ) ഒരു വൃക്ഷം പോലെ (ഉപമിച്ചത്)! അതിന്റെ മുരട് ഉറച്ചുനിൽക്കുന്നതും, അതിന്റെ ശാഖ ആകാശത്തിലും [വളരെ ഉയർന്നു നിൽക്കുന്നതും] ആകുന്നു:-**

تُؤْتِىٓ أُكُلَهَا كُلَّ حِينٍۭ بِإِذْنِ رَبِّهَا ۗ وَيَضْرِبُ ٱللَّهُ ٱلْأَمْثَالَ لِلنَّاسِ لَعَلَّهُمْ يَتَذَكَّرُونَ ﴿٢٥﴾

**《25》 അതിന്റെ റബ്ബിന്റെ ഉത്തരവ് പ്രകാരം അതിന്റെ കനി [ഫലങ്ങൾ] എല്ലാ സമയത്തും അത് നൽകിക്കൊണ്ടിരിക്കും. മനുഷ്യർ ഉറ്റാലോചിക്കുവാൻ വേണ്ടി അല്ലാഹു അവർക്ക് ഉപമകൾ വിവരിച്ചുകൊടുക്കുന്നു.**

وَمَثَلُ كَلِمَةٍ خَبِيثَةٍ كَشَجَرَةٍ خَبِيثَةٍ ٱجْتُثَّتْ مِن فَوْقِ ٱلْأَرْضِ مَا لَهَا مِن قَرَارٍ ﴿٢٦﴾

**《26》 ഒരു ദുഷിച്ചതായ (ചീത്ത) വാക്കിന്റെ ഉപമയാകട്ടെ- ഭൂമിയുടെ മുകളിൽ നിന്ന് (നിഷ്പ്രയാസം) പറിച്ചെടുക്കപ്പെടുന്ന ഒരു ദുഷിച്ചതായ (ചീത്ത) വൃക്ഷംപോലെയാകുന്നു;- അതിന് (സ്ഥിരമായി) ഒരു നിലനിൽപുമില്ല.**

﴾24﴿ أَلَمْ تَرَ നീ കണ്ടില്ലേ كَيْفَ എങ്ങിനെ എന്ന് ضَرَبَ اللَّهُ അല്ലാഹു ആക്കിയി (വിവരിച്ചി)രിക്കുന്നു مَثَلًا ഒരു ഉപമ, ഉദാഹരണം كَلِمَةً അതായത് ഒരു വാക്കിനെ طَيِّبَةً നല്ലതായ, വിശിഷ്ടമായ كَشَجَرَةٍ ഒരു വൃക്ഷം (മരം) പോലെ طَيِّبَةٍ നല്ലതായ, വിശിഷ്ടമായ أَصْلُهَا അതിന്റെ മൂലം, മുരട് ثَابِتٌ ഉറച്ചു (സ്ഥിരപ്പെട്ടു)നിൽക്കുന്നതാണ് وَفَرْعُهَا അതിന്റെ ശാഖ (കൊമ്പ്) فِي السَّمَاءِ ആകാശത്തിലുമാണ് ﴾25﴿ تُؤْتِي അത് നൽകും أُكُلَهَا അതിന്റെ കനി, ഭോജ്യം كُلَّ حِينٍ എല്ലാ സമയത്തും بِإِذْنِ അനുവാദപ്ര കാരം رَبِّهَا അതിന്റെ റബ്ബിന്റെ وَيَضْرِبُ ആക്കുന്നു (വിവരിക്കുന്നു) اللَّهُ അല്ലാഹു الْأَمْثَالَ ഉപമകളെ لِلنَّاسِ മനുഷ്യർക്ക് لَعَلَّهُمْ അവരാകുവാൻ വേണ്ടി, ആയേക്കാം يَتَذَكَّرُونَ അവർ ഉറ്റാലോചിക്കുക, ഓർമിക്കുക ﴾26﴿ وَمَثَلُ ഉപമയാകട്ടെ كَلِمَةٍ خَبِيثَةٍ ചീത്ത (ദുഷിച്ച) വാക്കിന്റെ كَشَجَرَةٍ ഒരു വൃക്ഷം (മരം) പോലെയാകുന്നു خَبِيثَةٍ ദുഷിച്ച, ചീത്തയായ اجْتُثَّتْ അത് പറിച്ചെടുക്കപ്പെടുന്നതാണ് مِنْ فَوْقِ മുകളിൽ നിന്ന് الْأَرْضِ ഭൂമിയുടെ مَا لَهَا അതിന്നില്ല مِنْ قَرَارٍ ഒരു സ്ഥിരതയും, നിലനിൽപും, ഉറപ്പും

---

'നല്ല വാക്ക്' (كَلِمَة طَيِّبَة) എന്നും, 'ചീത്തവാക്ക്' (كَلِمَة خَبِيثَة) എന്നും പൊതുവായി പറഞ്ഞിരിക്കകൊണ്ട് വിശിഷ്ടമായ തത്വങ്ങളും, ഉൽക്കൃഷ്ടമായ സാരങ്ങളും ഉൾക്കൊള്ളുന്ന എല്ലാ വാക്കുകളും 'നല്ല വാക്കിലും' ദുഷിച്ച തത്വങ്ങളും, നികൃഷ്ടമായ സാരങ്ങളും ഉൾക്കൊള്ളുന്ന എല്ലാ വാക്കുകളും 'ചീത്തവാക്കി'ലും ഉൾപ്പെടുത്താവുന്നതാകുന്നു. ഇസ്ലാമിന്റെ മുദ്രാവാക്യവും തൗഹീദിന്റെ സാക്ഷ്യമൊഴിയുമായ لاَ اله الا الله(അല്ലാഹു അല്ലാതെ ആരാധ്യനേ ഇല്ല) എന്ന വാക്യം നല്ല വാക്കുകളുടെ കൂട്ടത്തിൽ ഒന്നാം സ്ഥാനം വഹിക്കുന്നുവെന്ന് നിസ്സംശയം പറയാം. നേരെമറിച്ച് ശിർക്കിന്റെയും, കുഫ്റിന്റെയും വാക്കുകൾ ചീത്തവാക്കുകളുടെ മുൻപന്തിയിലും നിൽക്കുന്നു. അത്പോലെതന്നെ 'നല്ല വൃക്ഷ' (شَجَرَة طيبة)ത്തിന്റെയും 'ചീത്ത വൃക്ഷ' (شَجَرَة خبيثة)ത്തിന്റെയും ചില വിശേഷതകൾ പറയപ്പെട്ടിട്ടുണ്ടെങ്കിലും അവ കൊണ്ടുദ്ദേശിക്കപ്പെട്ട വൃക്ഷങ്ങൾ ഏതാണെന്ന് വ്യക്തമാക്കപ്പെട്ടിട്ടില്ല. ആ സ്ഥിതിക്ക് കാറ്റ് മൂലമോ മറ്റോ പുഴങ്ങി വീഴാത്തവണ്ണം ഭൂമിയിൽ വേരുറച്ചു നിൽക്കുന്ന തടിമരവും, ഒടിഞ്ഞും മുറിഞ്ഞുംപോകാതെ അന്തരീക്ഷത്തിൽ തല ഉയർത്തി നിൽക്കുന്ന ശാഖകളും മേൽതലപ്പുകളും ഉള്ളതും, തിന്നാൻ കൊള്ളുന്ന കായഫലങ്ങൾ എല്ലാകാലത്തും ലഭിക്കുന്നതുമായ എല്ലാ വൃക്ഷങ്ങളും 'നല്ല വൃക്ഷം' കൊണ്ടും, വേരുറപ്പില്ലാതെ മുകൾമണ്ണിൽ മാത്രം വേരുപടർന്നതും, നിഷ്പ്രയാസം പറിച്ചെടുക്കാവുന്നതും വേഗത്തിൽ മറിഞ്ഞുവീഴുന്നതും, അതോടൊപ്പം തിന്നാൻകൊള്ളാത്ത ഫലങ്ങൾ മാത്രം ഉണ്ടാകുന്നതുമായ എല്ലാ വൃക്ഷങ്ങളും 'ചീത്തവൃക്ഷം' കൊണ്ടും ഉദ്ദേശിക്കപ്പെടാവുന്നതാകുന്നു. الله اعلم

എങ്കിലും താഴെ ഉദ്ധരിക്കുന്ന ഹദീഥുകളിൽ നിന്ന് മനസ്സിലാക്കാവുന്നത്പോലെ, ഈത്തപ്പനവൃക്ഷം നല്ല വൃക്ഷങ്ങളിൽ പ്രഥമസ്ഥാനത്ത് നിൽക്കുന്നു. ആട്ടങ്ങ (കാട്ടു വെള്ളരി)ച്ചെടി ചീത്തവൃക്ഷങ്ങളിൽ പ്രഥമസ്ഥാനത്തും നിൽക്കുന്നു. ഈത്തപ്പനയെ സംബന്ധിച്ചിടത്തോളം നല്ല വൃക്ഷത്തിന് അല്ലാഹു പറഞ്ഞ എല്ലാ ഗുണങ്ങളും പൂർത്തിയായിട്ടുണ്ടെന്ന് പറയേണ്ടതില്ല. അതിന്റെ ഫലമാകട്ടെ, കുരുന്നുകാലം മുതൽ ഉണങ്ങി

കാരക്കയാകുന്നതുവരെയുള്ള വിവിധ ദശകളിലായി എല്ലാ കാലത്തും ലഭ്യമാകുന്നതും ഹൃദ്യമായ ഭക്ഷ്യപദാർഥവുമാകുന്നു. ആട്ടങ്ങയെ സംബന്ധിച്ചിടത്തോളം, ചീത്ത വൃക്ഷ ത്തെപ്പറ്റി പ്രസ്താവിച്ച ദോഷങ്ങളെല്ലാം അതിന്നുണ്ട്. പക്ഷേ, പ്രത്യക്ഷത്തിൽ അതൊരു 'വൃക്ഷ'മല്ലല്ലോ എന്ന് പറയപ്പെടാം. എന്നാൽ شَجرة എന്ന വാക്ക് സാധാരണഗതിയിൽ വൃക്ഷത്തിന്നാണ് ഉപയോഗിക്കപ്പെടാറുള്ളതെങ്കിലും ചെറിയ ചെടികളെയും, വള്ളിക ളെയും ഉദ്ദേശിച്ചും അത് ചിലപ്പോൾ ഉപയോഗിക്കപ്പെടാറുണ്ട്താനും.

സത്യവിശ്വാസവും അവിശ്വാസവും തമ്മിലും, സത്യവിശ്വാസിയും അവിശ്വാസിയും തമ്മിലുമുള്ള ഒരു താരതമ്യമാണ് ഈ ഉപമകളിൽ പ്രധാനമായും അടങ്ങിയിരിക്കുന്നത്. അതായത്, സത്യവിശ്വാസിയുടെ വിശ്വാസം അചഞ്ചലവും സ്ഥിരപ്രതിഷ്ഠിതവുമായി രിക്കും. അവന്റെ പ്രവൃത്തികൾ അതിന് സാക്ഷ്യം വഹിക്കുകയും ചെയ്യും. അവന്റെ കർമഫലങ്ങൾ അല്ലാഹുവിങ്കൽ സ്വീകാര്യമായതും ഇടമുറിയാതെ തുടർന്നുകൊണ്ടിരി ക്കുന്നതുമായിരിക്കും. അവിശ്വാസിയുടെ അവിശ്വാസമാകട്ടെ, അടിയുറപ്പില്ലാത്തതും, കർമങ്ങൾ ദുഷിച്ചതും, ഉപയോഗശൂന്യവുമായിരിക്കും എന്ന് ചുരുക്കം. ഇബ്നുഉമർ (റ) പ്രസ്താവിക്കുന്നു: ഞങ്ങൾ റസൂൽ തിരുമേനിﷺയുടെ അടുക്കൽ ഇരിക്കുമ്പോൾ അവി ടുന്ന് ചോദിച്ചു: 'മുസ്ലിമായ മനുഷ്യനോട് സാമ്യമുള്ളതും, ഉഷ്ണകാലത്തും, ശൈത്യ കാലത്തും ഇലകൊഴിഞ്ഞുപോകാത്തതും എല്ലാകാലത്തും റബ്ബിന്റെ ഉത്തരവനുസരിച്ച് കനി നൽകുന്നതുമായ ഒരു വൃക്ഷത്തെക്കുറിച്ച് നിങ്ങൾ വർത്തമാനം പറയുവിൻ.' അത് ഈത്തപ്പനയാണെന്ന് എന്റെ മനസ്സിൽ തോന്നി. അബൂബക്റും, ഉമറും (റ) ഒന്നും പറ യാതിരിക്കുന്നതായി ഞാൻ കണ്ടു. എന്നിരിക്കെ, ഞാനത് പറയുവാൻ മടിച്ചു. അവ രാരും ഒന്നും പറയാതിരുന്നപ്പോൾ റസൂൽﷺ പറഞ്ഞു; 'അത് ഈത്തപ്പനയാണ്. ഞങ്ങൾ എഴുന്നേറ്റുപോന്നപ്പോൾ ഞാൻ ഉമറിനോട് പറഞ്ഞു: 'പിതാവേ, അല്ലാഹുവാണ! അത് ഈത്തപ്പനയാണെന്ന് എന്റെ മനസ്സിലുണ്ടായിരുന്നു.' അപ്പോൾ അദ്ദേഹം പറഞ്ഞു; 'നീ എന്ത്കൊണ്ടത് പറഞ്ഞില്ല?' ഞാൻ പറഞ്ഞു: 'നിങ്ങളൊക്കെ ഒന്നും പറയുന്നതായി ഞാൻ കണ്ടില്ല, അതുകൊണ്ട് ഞാൻ വല്ലതും പറയുവാൻ മടിച്ചതാണ്.' ഉമർ പറഞ്ഞു; 'അത് പറഞ്ഞത് നീ ആയിരുന്നുവെങ്കിൽ, എനിക്ക് ഇന്നിന്നതൊക്കെ ലഭിക്കുന്നതിനെ ക്കാൾ ഇഷ്ടമായിരുന്നു.' (ബു;മു) ചീത്തവൃക്ഷം (**شَجَرَة خبيثة**) എന്ന് പറഞ്ഞത് ആട്ടങ്ങ (കാട്ടുവെള്ളരി)യാണെന്ന് നബിﷺ പ്രസ്താവിച്ചതായി അനസ്ബ്നു മാലിക് (റ)ൽ നിന്ന് ഇബ്നു അബീഹാതിമും, ഇബ്നു ജരീറും (റ)മറ്റും ഉദ്ധരിച്ച ഒരു ഹദീഥിലും വന്നിരിക്കുന്നു.

يُثَبِّتُ ٱللَّهُ ٱلَّذِينَ ءَامَنُوا۟ بِٱلْقَوْلِ ٱلثَّابِتِ فِى ٱلْحَيَوٰةِ ٱلدُّنْيَا وَفِى ٱلْءَاخِرَةِ ۖ وَيُضِلُّ ٱللَّهُ ٱلظَّٰلِمِينَ ۚ وَيَفْعَلُ ٱللَّهُ مَا يَشَآءُ ﴿٢٧﴾

**﴾27﴿ വിശ്വസിച്ചവരെ അല്ലാഹു ഐഹിക ജീവിതത്തിലും പരലോക ത്തിലും (സ്ഥിരമായി) ഉറച്ചു നിൽക്കുന്ന വാക്ക് കൊണ്ട് ഉറപ്പിച്ചു നിറുത്തുന്നതാണ്. അക്രമികളെ അല്ലാഹു വഴിപിഴവിലാക്കുകയും ചെയ്യും; താൻ എന്ത് ഉദ്ദേശിക്കു ന്നുവോ അത് അല്ലാഹു ചെയ്യുന്നതു മാണ്.**

﴾27﴿ يُثَبِّتُ اللَّهُ അല്ലാഹു ഉറപ്പിക്കും, സ്ഥിരപ്പെടുത്തും الَّذِينَ آمَنُوا വിശ്വസിച്ചവരെ بِالْقَوْلِ വാക്യം (വാക്ക്) കൊണ്ട് الثَّابِتِ ഉറച്ചതായ, സ്ഥിരമായ فِي الْحَيَاةِ الدُّنْيَا ഐഹിക ജീവിതത്തിൽ وَفِي الآخِرَةِ പരലോകത്തിലും وَيُضِلُّ اللَّهُ അല്ലാഹു വഴിപിഴവിലാക്കുകയും ചെയ്യും. الظَّالِمِينَ അക്രമികളെ وَيَفْعَلُ اللَّهُ അല്ലാഹു ചെയ്യുന്നതുമാണ് مَا يَشَاءُ അവൻ ഉദ്ദേശിക്കുന്നത്.

---

അഖിലവസ്തുക്കളും അല്ലാഹുവിന്റെ സൃഷ്ടിയും അവന്റെ അധികാരത്തിലും നിയന്ത്രണത്തിലും ഉൾപ്പെട്ടതുമായിരിക്കെ, അവൻ ഉദ്ദേശിച്ചതെന്തും ചെയ്വാൻ അവന് തികച്ചും അധികാരവും ന്യായവുമുണ്ട് لا يُسْأَلُ عَمَّا يَفْعَلُ وَهُمْ يُسْأَلُونَ (അവൻ ചെയ്യുന്നതിനെപ്പറ്റി അവനോട് ചോദ്യം ചെയ്യപ്പെടുകയില്ല. അവരാകട്ടെ, ചോദ്യം ചെയ്യപ്പെടുകയും ചെയ്യും). പക്ഷേ, നീതിയുക്തമല്ലാത്തതൊന്നും തന്നെ അല്ലാഹു ചെയ്കയില്ലെന്നുള്ളതിൻ സംശയമില്ല.وَلا يَظْلِمُ رَبُّكَ أَحَدًا(നിന്റെ റബ്ബ് ഒരാളോടും അക്രമം ചെയ്കയില്ല) وَمَا اللَّهُ يُرِيدُ ظُلْمًا لِّلْعِبَادِ (അല്ലാഹു ലോകരെ അക്രമിക്കുവാൻ ഉദ്ദേശിക്കുന്നില്ല). എന്നിരിക്കെ, അവൻ ഉദ്ദേശിക്കന്നത് അവൻ ചെയ്യുമെന്ന് പറഞ്ഞതിന്റെ താൽപര്യം മനസ്സിലാക്കുവാൻ പ്രയാസമില്ല. ഇത്തരം വിഷയങ്ങളെപ്പറ്റി ഒന്നിലധികം പ്രാവശ്യം നാം മുമ്പ് ഉണർത്തിയിട്ടുള്ളതുമാകുന്നു. കൂടുതൽ അറിയാനാഗ്രഹിക്കുന്നവർ സൂറഃ ഹദീദിന് ശേഷമുള്ള 'ഖദ്വാഖദ്ർ' എന്ന വ്യാഖ്യാനക്കുറിപ്പും നോക്കിക്കൊള്ളട്ടെ.

കഴിഞ്ഞ വചനത്തിൽ നല്ല വാക്കിന്റെ ഉപമ വിവരിച്ചശേഷം അതിന്റെ വക്താക്കളും ആൾക്കാരുമായ ആളുകൾക്ക് ഇഹത്തിലാകട്ടെ, പരത്തിലാകട്ടെ ഒരു ചാഞ്ചല്യവും വ്യതിയാനവും വരാതെ അല്ലാഹു കാത്തുസൂക്ഷിക്കുമെന്നും, അവരെ അതിൽ ഉറപ്പിച്ചു നിറുത്തുമെന്നും ഈ വചനം മുഖേന അല്ലാഹു വാഗ്ദാനം ചെയ്യുന്നു. ഏത് പരീക്ഷണഘട്ടം നേരിട്ടാലും ഒരു സത്യവിശ്വാസി അവന്റെ വിശ്വാസം കൈവിടുകയില്ലെന്ന് ഉറപ്പിച്ചു പറയാം. ഇസ്ലാമിന്റെ ആരംഭഘട്ടത്തിൽ നടന്നിട്ടുള്ള എത്രയോ സംഭവങ്ങൾ–വിശേഷിച്ചും ബിലാൽ, സ്വുഹൈബ് (റ) പോലെ ആദ്യകാല വിശ്വാസികളായവരുടെ സംഭവങ്ങൾ– ഇതിന് മതിയായ തെളിവാകുന്നു. പരലോകത്ത് വെച്ച് ചോദ്യം ചെയ്യപ്പെടുമ്പോഴും അവർ ഉത്തരം മുട്ടുകയോ പരിഭവിക്കേണ്ടിവരികയോ ചെയ്കയില്ല. ഐഹിക ജീവിതം അവസാനിച്ചശേഷം, പുനരുത്ഥാനം വരെയുള്ള ഇടക്കാലത്ത് ഖബ്റുകളിൽ വെച്ചുണ്ടാകുന്ന ചോദ്യവേളയിലും അങ്ങിനെതന്നെ. നബിﷺ പല ഹദീഥുകളിലും വ്യക്തമായി പ്രസ്താവിച്ചത്പോലെ, ഖബ്റുകളിൽവെച്ച് മലക്കുകളുടെ ചോദ്യം ഉണ്ടാകുമ്പോഴും യാതൊരു ചാഞ്ചല്യവും പരിഭ്രമവും കൂടാതെ മറുപടി നൽകുവാൻ അവർക്ക് കഴിയും.

നബിﷺ പറഞ്ഞതായി ബറാഉബ്നു ആസിബ് (براء بن عازب - رض) ഉദ്ധരിക്കുന്നു: 'ഖബ്റിൽവെച്ച് മുസ്ലിമിനോട് ചോദ്യം നടക്കുമ്പോൾ, അല്ലാഹു അല്ലാതെ ഇലാഹില്ലെന്നും, മുഹമ്മദ് അല്ലാഹുവിന്റെ റസൂലാണെന്നും അവൻ സാക്ഷ്യപ്പെടുത്തും. അതാണ് അല്ലാഹു يثبت الله الذين آمنوا - الى قوله وفى الآخرة എന്ന് പറഞ്ഞത്.' (ബുഖാരിയും മുസ്ലിമും അടക്കം പലരും നിവേദനം ചെയ്ത ഹദീഥാണിത്). ഖബ്റിലെ ചോദ്യത്തെ സ്ഥാപിക്കുന്ന അനേകം ഹദീഥുകൾ നിലവിലുണ്ട്. അവയിൽ പലതിലും ഈ വചനം അതിനൊരു തെളിവായി നബിﷺ ഉദ്ധരിച്ചുകാണാം. പക്ഷേ, ചിലർ ധരിക്കാറുള്ളത്

പോലെ, ഈ വചനം സത്യവിശ്വാസികൾ ഖബ്റിൽവെച്ച് ചോദ്യം ചെയ്യുമ്പോഴത്തെ അവസ്ഥയെ മാത്രം ഉദ്ദേശിച്ചുകൊണ്ടുള്ളതാണെന്നല്ല ആ ഹദീഥുകളുടെ താൽപര്യം. ഇഹത്തിലും പരത്തിലും അല്ലാഹു സത്യവിശ്വാസിയെ പതറാതെ ഉറപ്പിച്ചു നിർത്തുമെന്ന് പറഞ്ഞതിൽ ഖബ്റിലെ ജീവിതത്തിലെ ഉറപ്പിച്ചു നിറുത്തലും ഉൾപ്പെടുന്നതാണെന്ന് വ്യക്തമാക്കുകയാണ് നബിﷺ ചെയ്തിരിക്കുന്നത്. الله اعلم (ഖബ്റിലെ സ്ഥിതിഗതികൾ സൂറഃ യാസീനുശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ വിവരിച്ചിരിക്കുന്നു)

## വിഭാഗം - 5

۞ أَلَمْ تَرَ إِلَى ٱلَّذِينَ بَدَّلُوا۟ نِعْمَتَ ٱللَّهِ كُفْرًا وَأَحَلُّوا۟ قَوْمَهُمْ دَارَ ٱلْبَوَارِ ﴿٢٨﴾

**﴾28﴿ യാതൊരു കൂട്ടരുടെ നേരെ നീ (നോക്കി) കണ്ടില്ലേ?- അല്ലാഹുവിന്റെ അനുഗ്രഹത്തെ അവർ അവിശ്വാസമാക്കി മാറ്റിമറിക്കുകയും, തങ്ങളുടെ ജനങ്ങളെ അവർ നാശ(നഷ്ട)ത്തിന്റെ ഭവനത്തിൽ ഇറ(ക്കിത്താമസിപ്പി)ക്കുകയും ചെയ്തിരിക്കുന്നു!**

جَهَنَّمَ يَصْلَوْنَهَا ۖ وَبِئْسَ ٱلْقَرَارُ ﴿٢٩﴾

**﴾29﴿ അതായത് 'ജഹന്നമി'ൽ [നരകത്തിൽ]. അവരതിൽ കടന്നെരിയുന്നതാണ്; (ആ) താവളം എത്രയോ ചീത്തയും!**

وَجَعَلُوا۟ لِلَّهِ أَندَادًا لِّيُضِلُّوا۟ عَن سَبِيلِهِۦ ۗ قُلْ تَمَتَّعُوا۟ فَإِنَّ مَصِيرَكُمْ إِلَى ٱلنَّارِ ﴿٣٠﴾

**﴾30﴿ അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ജനങ്ങളെ) വഴിപിഴപ്പിക്കുവാനായി അവർ അവന്ന് ചില സമൻമാരെ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു. നീ പറയുക: 'നിങ്ങൾ സുഖം അനുഭവിച്ചുകൊള്ളുവിൻ! എന്നാൽ, നിങ്ങളുടെ വന്നുചേരൽ (അഥവാ തിരിച്ചുവരവ്) നരകത്തിലേക്കായിരിക്കും.'**

---

﴾28﴿ أَلَمْ تَرَ നീ (നോക്കി) കണ്ടില്ലേ إِلَى الَّذِينَ യാതൊരുവരിലേക്ക് بَدَّلُوا അവർ മാറ്റിമറിച്ചു نِعْمَةَ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹത്തെ كُفْرًا അവിശ്വാസമായി وَأَحَلُّوا അവർ ഇറക്കിവെക്കുകയും ചെയ്തു قَوْمَهُمْ അവരുടെ ജനങ്ങളെ دَارَ الْبَوَارِ നാശത്തിന്റെ ഭവനത്തിൽ (വീട്ടിൽ) ﴾29﴿ جَهَنَّمَ അതായത് ജഹന്നമിൽ يَصْلَوْنَهَا അവരതിൽ കടന്നെരിയും, എരിഞ്ഞുകൊണ്ട് وَبِئْسَ എത്രയോ ചീത്ത, വളരെ മോശവും الْقَرَارُ (ആ) താവളം, തങ്ങൽ ﴾30﴿ وَجَعَلُوا അവർ ആക്കുക (ഏർപ്പെടുത്തുക- ഉണ്ടാക്കുക)യും

ചെയ്തു لِلَّهِ അല്ലാഹുവിന് أَندَادًا ചില സമൻമാരെ لِيُضِلُّوا അവർ വഴിപിഴപ്പിക്കുവാൻ വേണ്ടി عَن سَبِيلِهِ അവന്റെ മാർഗത്തിൽ നിന്ന് قُلْ നീ പറയുക تَمَتَّعُوا നിങ്ങൾ അനുഭവമെടുത്തു (സുഖം അനുഭവിച്ചു) കൊള്ളുവിൻ فَإِنَّ مَصِيرَكُمْ എന്നാൽ നിങ്ങളുടെ ചെന്നുചേരൽ, തിരിച്ചെത്തൽ, ആയിത്തീരൽ, മടക്കം, إِلَى النَّارِ നരകത്തിലേക്കാണ്

മക്കാ മുശ്രിക്കുകളെക്കുറിച്ചാണ് പ്രസ്താവിക്കുന്നത്. അല്ലാഹു അവർക്ക് നാടിന്റെ നേതൃത്വം നൽകി. യുദ്ധഭീതിയോ മറ്റോ കൂടാതെ സമാധാനപൂർവം മറ്റു പ്രദേശങ്ങളിൽ ജീവിക്കുവാനുള്ള സൗകര്യവും നൽകി. അവരിൽ നിന്നൊരു റസൂലിനെയും എഴുന്നേൽപിച്ചുകൊടുത്തു. ഒരു വേദഗ്രന്ഥവും അവരിൽ ഇറക്കി. ഇങ്ങനെയുള്ള അനുഗ്രഹങ്ങൾക്കൊക്കെ നന്ദികാണിക്കുന്നതിന്പകരം, അവ കുഫ്റിന്റെയും, ശിർക്കിന്റെയും മാർഗത്തിൽ വിനിയോഗിക്കുകയും, മറ്റുള്ളവരെക്കൂടി വഴിതെറ്റിക്കുകയുമാണവർ ചെയ്തത്. അങ്ങനെ അവർ പിഴക്കുകയും മറ്റുള്ളവരെ വഴിപിഴപ്പിച്ചു നരകാവകാശികളാക്കുകയും ചെയ്തു. അതുകൊണ്ട് കുറച്ചുനാൾ കൂടി അവർക്ക് സൈ്വരവിഹാരം കൊള്ളാമെങ്കിലും ഒടുക്കം നരകത്തിലേക്കായിരിക്കും അവർ ചെന്നെത്തുക. ഈ ധിക്കാരജീവിതം എനി അധികനാൾ നീണ്ടുനിൽക്കുകയില്ല എന്ന് സാരം. ഈ താക്കീത് പ്രഥമമായി അഭിമുഖീകരിക്കുന്നത് ഈ സൂറത്ത് അവതരിക്കുമ്പോഴത്തെ മുശ്രിക്കുകളെയാണെങ്കിലും അല്ലാഹുവിന്റെ അനുഗ്രഹങ്ങളെ ദുരുപയോഗപ്പെടുത്തി അവിശ്വാസം നിലനിർത്തുവാൻ മിനക്കെടുന്ന എല്ലാ ധിക്കാരികൾക്കും ബാധകം തന്നെ.

قُل لِّعِبَادِيَ ٱلَّذِينَ ءَامَنُوا۟ يُقِيمُوا۟ ٱلصَّلَوٰةَ وَيُنفِقُوا۟ مِمَّا رَزَقْنَٰهُمْ سِرًّا وَعَلَانِيَةً مِّن قَبْلِ أَن يَأْتِيَ يَوْمٌ لَّا بَيْعٌ فِيهِ وَلَا خِلَٰلٌ ﴿٣١﴾

**《31》 (നബിയേ) വിശ്വസിച്ചവരായ എന്റെ അടിയാൻമാരോട് പറയുക: അവർ നമസ്കാരം നിലനിർത്തുകയും നാം അവർക്ക് നൽകിയിട്ടുള്ളതിൽ നിന്ന് രഹസ്യമായും പരസ്യമായും ചിലവഴിക്കുകയും ചെയ്യട്ടെ:- ക്രയവിക്രയമാകട്ടെ ചങ്ങാത്തമാകട്ടെ ഇല്ലാത്തതായ ഒരു ദിവസം വരുന്നതിന് മുമ്പായി.**

《31》 قُلْ നീ പറയുക لِعِبَادِيَ എന്റെ അടിയാൻമാരോട് الَّذِينَ آمَنُوا വിശ്വസിച്ചവരായ يُقِيمُوا അവർ നിലനിറുത്തട്ടെ الصَّلَاةَ നമസ്കാരത്തെ وَيُنفِقُوا അവർ ചിലവഴിക്കുകയും مِمَّا رَزَقْنَاهُمْ നാമവർക്ക് നൽകിയതിൽ നിന്ന് سِرًّا രഹസ്യമായി وَعَلَانِيَةً പരസ്യമായും مِن قَبْلِ മുമ്പ് أَن يَأْتِيَ വരുന്നതിന്റെ يَوْمٌ ഒരു ദിവസം لَا بَيْعٌ വിൽപന (ക്രയവിക്രയം- കൊള്ളക്കൊടുതി) ഇല്ല فِيهِ അതിൽ وَلَا خِلَالٌ ചങ്ങാത്തവുമില്ല

അഥവാ ക്വിയാമത്ത്നാൾ വരുന്നതിന്മുമ്പ് എന്നർഥം. സത്യവിശ്വാസം സ്വീകരിച്ചാൽ പിന്നെ അനുഷ്ഠിക്കുവാനുള്ള സദാചാര കർമങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ട രണ്ട് കർമങ്ങളാണല്ലോ നമസ്കാരവും, ദാനധർമവും. നമസ്കാരത്തെപ്പറ്റി പ്രസ്താവിക്കുന്ന മിക്ക സ്ഥലങ്ങളിലും ദാനധർമങ്ങളെക്കുറിച്ചും അതോടൊപ്പം പ്രസ്താവിക്കുക ക്വുർആന്റെ

പതിവാകുന്നു. നല്ല കർമങ്ങൾ വഴിയല്ലാതെ, എന്തെങ്കിലും പ്രതിഫലമോ മോചനമൂല്യമോ നൽകിയോ, അല്ലെങ്കിൽ സ്നേഹ താൽപര്യങ്ങളുടെ സ്വാധീനംകൊണ്ടോ രക്ഷ കിട്ടാത്ത ദിവസമാണ് ക്വിയാമത്ത് നാൾ. അതുകൊണ്ട് അന്നേക്ക് വേണ്ടി ഈ ജീവിതത്തിൽ വെച്ച് തന്നെ സമ്പാദിക്കണമെന്ന് സാരം. രഹസ്യമായും പരസ്യമായും ചിലവഴിക്കുവാൻ കൽപിച്ചതിന്റെ ഉദ്ദേശ്യവും മറ്റും 2:274; 13:22; 35:29 എന്നിവിടങ്ങളിൽ വിവരിച്ചത് നോക്കുക.

ٱللَّهُ ٱلَّذِى خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ وَأَنزَلَ مِنَ ٱلسَّمَآءِ مَآءً فَأَخْرَجَ بِهِۦ مِنَ ٱلثَّمَرَٰتِ رِزْقًا لَّكُمْ ۖ وَسَخَّرَ لَكُمُ ٱلْفُلْكَ لِتَجْرِىَ فِى ٱلْبَحْرِ بِأَمْرِهِۦ ۖ وَسَخَّرَ لَكُمُ ٱلْأَنْهَـٰرَ ﴿٣٢﴾

**《32》 അല്ലാഹുവത്രെ, ആകാശങ്ങളെയും ഭൂമിയെയും സൃഷ്ടിച്ചവൻ; ആകാശത്ത്നിന്ന് അവൻ വെള്ളം [മഴ] ഇറക്കുകയും, എന്നിട്ട് നിങ്ങൾക്ക് ഉപജീവനത്തിന്വേണ്ടി അത് മൂലം ഫലവർഗങ്ങളിൽ നിന്ന് (പലതും) ഉൽപാദിപ്പിക്കുകയും ചെയ്തിരിക്കുന്നു; സമുദ്രത്തിൽ അവന്റെ കൽപന പ്രകാരം കപ്പലുകൾ സഞ്ചരിക്കുവാൻ വേണ്ടി അവയെ നിങ്ങൾക്ക് വിധേയമാക്കിത്തരുകയും ചെയ്തിരിക്കുന്നു: നിങ്ങൾക്ക് നദികളെയും അവൻ വിധേയമാക്കിത്തന്നിരിക്കുന്നു.**

وَسَخَّرَ لَكُمُ ٱلشَّمْسَ وَٱلْقَمَرَ دَآئِبَيْنِ ۖ وَسَخَّرَ لَكُمُ ٱلَّيْلَ وَٱلنَّهَارَ ﴿٣٣﴾

**《33》 പതിവായി (സഞ്ചരിച്ചു) കൊണ്ടിരിക്കുന്ന നിലയിൽ, സൂര്യനെയും, ചന്ദ്രനെയും അവൻ നിങ്ങൾക്ക് വിധേയമാക്കിത്തന്നിരിക്കുന്നു; രാത്രിയെയും പകലിനെയും നിങ്ങൾക്കവൻ വിധേയമാക്കിത്തന്നിരിക്കുന്നു;**

وَءَاتَىٰكُم مِّن كُلِّ مَا سَأَلْتُمُوهُ ۚ وَإِن تَعُدُّوا۟ نِعْمَتَ ٱللَّهِ لَا تُحْصُوهَآ ۗ إِنَّ ٱلْإِنسَـٰنَ لَظَلُومٌ كَفَّارٌ ﴿٣٤﴾

**《34》 (എന്ന്വേണ്ടാ) നിങ്ങൾ അവനോട്(ആവശ്യപ്പെട്ട) ചോദിച്ച എല്ലാറ്റിൽ നിന്നും അവൻ നിങ്ങൾക്ക് നൽകുകയും ചെയ്തിരിക്കുന്നു. അല്ലാഹുവിന്റെ അനുഗ്രഹത്തെ നിങ്ങൾ എണ്ണുന്നപക്ഷം, നിങ്ങൾ അത് കണക്കാക്കുകയില്ല. [അതിന് സാധ്യമല്ല] നിശ്ചയമായും മനുഷ്യൻ, അക്രമകാരിയും, (വളരെ) നന്ദികെട്ടവനും തന്നെ!**

﴾32﴿ اللَّهُ അല്ലാഹുവത്രെ الَّذِي خَلَقَ സൃഷ്ടിച്ചവൻ السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضَ ഭൂമിയെയും وَأَنْزَلَ അവൻ ഇറക്കുകയും ചെയ്തു مِنَ السَّمَاءِ ആകാശത്ത്നിന്ന് مَاءً വെള്ളം فَأَخْرَجَ بِهِ എന്നിട്ടത്മൂലം (അതുകൊണ്ട്) പുറപ്പെടുവിച്ചു (ഉൽപാദിപ്പിച്ചു) مِنَ الثَّمَرَاتِ ഫലവർഗങ്ങളിൽ നിന്ന് رِزْقًا ഉപജീവനമായിട്ട്, ആഹാരത്തെ لَكُمْ നിങ്ങൾക്ക് وَسَخَّرَ അവൻ കീഴ്പ്പെടുത്തുക (വിധേയമാക്കുക)യും ചെയ്തു. لَكُمُ നിങ്ങൾക്ക് الْفُلْكَ കപ്പലുകളെ لِتَجْرِيَ അവ നടക്കു (സഞ്ചരിക്കു)വാൻ വേണ്ടി فِي الْبَحْرِ സമുദ്രത്തിൽ بِأَمْرِهِ അവന്റെ കൽപനപ്രകാരം وَسَخَّرَ لَكُمُ നിങ്ങൾക്ക് വിധേയമാക്കുകയും ചെയ്തു الْأَنْهَارَ നദി (പുഴ-അരുവി)കളെ ﴾33﴿ وَسَخَّرَ لَكُمُ നിങ്ങൾക്ക് വിധേയമാക്കുകയും ചെയ്തു الشَّمْسَ സൂര്യനെ وَالْقَمَرَ ചന്ദ്രനെയും دَائِبَيْنِ (രണ്ടും) പതിവായ നിലയിൽ وَسَخَّرَ لَكُمُ നിങ്ങൾക്ക് വിധേയമാക്കുകയും ചെയ്തു اللَّيْلَ രാവിനെ (രാത്രിയെ) وَالنَّهَارَ പകലിനെയും ﴾34﴿ وَآتَاكُمْ നിങ്ങൾക്കവൻ നൽകുകയും ചെയ്തു. مِنْ كُلِّ എല്ലാറ്റിൽ നിന്നും مَا سَأَلْتُمُوهُ അവനോട് നിങ്ങൾ ചോദിച്ചതായ وَإِنْ تَعُدُّوا നിങ്ങൾ എണ്ണുന്നപക്ഷം نِعْمَتَ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹത്തെ لَا تُحْصُوهَا നിങ്ങളതിനെ ക്ലിപ്തപ്പെടുത്തുക(കണക്കാക്കുകയില്ല) إِنَّ الْإِنْسَانَ നിശ്ചയമായും മനുഷ്യൻ لَظَلُومٌ അക്രമകാരിതന്നെയാണ് كَفَّارٌ (വളരെ) നന്ദികെട്ടവനാണ്.

---

ബുദ്ധിപരമായി അങ്ങേഅറ്റം താഴേക്കിടയിലുള്ളവരും, ഇങ്ങേഅറ്റം മേലേക്കിടയിലുള്ളവരും വ്യത്യാസമില്ലാതെ എല്ലാവരും നിത്യേന കണ്ടും അനുഭവിച്ചും കൊണ്ടിരിക്കുന്നവയും അല്ലാഹുവിന്റെ പരമമായ കഴിവിനെയും സൃഷ്ടിവൈഭവത്തെയും, കൈകാര്യ നിയന്ത്രണത്തെയും സാക്ഷീകരിച്ചുകൊണ്ടിരിക്കുന്നവയും, അവന്റെ ഏകത്വത്തെയും, കൃപാകടാക്ഷത്തെയും വിളിച്ചോതിക്കൊണ്ടിരിക്കുന്നവയുമായ കുറേ ദൃഷ്ടാന്തങ്ങളും, നിത്യാനുഗ്രഹങ്ങളുമാണ് ഈ വചനങ്ങളിൽ അല്ലാഹു മനുഷ്യരെ ഓർമിപ്പിക്കുന്നത്. പ്രഥമ വീക്ഷണത്തിൽ തന്നെ ഗ്രഹിക്കാവുന്ന ഇതെല്ലാം അനുഭവത്തിലുണ്ടായിരുന്നിട്ടും മനുഷ്യൻ അല്ലാഹു അല്ലാത്തവരെ ദൈവങ്ങളാക്കി ആരാധിച്ചും, അവന്റെ കൽപനാ നിർദേശങ്ങൾ അതിലംഘിച്ചും, അവന്റെ അനുഗ്രഹങ്ങൾക്ക് നന്ദികേട് കാണിച്ചുംകൊണ്ടിരിക്കുന്നത് അങ്ങേഅറ്റം അനീതിയും കൂറില്ലായ്മയുമാണെന്ന് താൽപര്യം.

മേൽപറഞ്ഞ വസ്തുക്കളെയെല്ലാം നിങ്ങൾക്ക് വിധേയമാക്കിത്തന്നിട്ടുണ്ടെന്ന് പറഞ്ഞതിന്റെ താൽപര്യം, മനുഷ്യന്റെ ആവശ്യങ്ങൾക്കും ജീവിതസമ്പ്രദായത്തിനും ഉപയുക്തമായ നിലയിൽ അവയുടെ നിയന്ത്രണവും കൈകാര്യവും അവൻ നടത്തിക്കൊണ്ടിരിക്കുന്നുവെന്നും, ഓരോന്നിനും അവൻ നിശ്ചയിച്ചുവെച്ചിട്ടുള്ള വ്യവസ്ഥകളും, അവയുടെ ഫലങ്ങളും മനുഷ്യന് അനുകൂലമായിട്ടാണിരിക്കുന്നതെന്നുമാകുന്നു. സൂര്യചന്ദ്രൻമാരെയോ, രാപ്പകലുകളെയോ അവന്റെ ഇഷ്ടംപോലെ മാറ്റിമറിക്കുവാനോ, അവക്ക് ഇഷ്ടാനുസരണം പുതിയ ഒരു വ്യവസ്ഥ ഏർപ്പെടുത്തുവാനോ മനുഷ്യനു കഴിയുമെന്നല്ല അർഥം. എന്നാൽ ചന്ദ്രനിലോ സൂര്യനിൽ തന്നെയോ മനുഷ്യൻ പോയിവരുകയോ, നിരീക്ഷണ പരീക്ഷണങ്ങൾ നടത്തുകയോ, അങ്ങനെ അവ മൂലം മുമ്പില്ലാത്ത വല്ല അറിവുകളും പ്രയോജനങ്ങളും സിദ്ധിക്കുമാറുള്ള വല്ല കണ്ടുപിടുത്തങ്ങളും കണ്ടുപിടിക്കുകയോ ചെയ്യുന്നതിനുള്ള സാധ്യതയെ ഈ വചനങ്ങളോ, ഇത്പോലെയുള്ള മറ്റു

വചനങ്ങളോ നിഷേധിക്കുന്നില്ലതാനും. അതിനുള്ള വിരോധവും ഇതിലില്ലല്ലോ.

സൂറഃ ലുക്മാനിൽ അല്ലാഹു പറയുന്നു: أَلَمْ تَرَوْا أَنَّ اللَّهَ سَخَّرَ لَكُم مَّا فِي السَّمَاوَاتِ وَمَا فِي الْأَرْضِ وَأَسْبَغَ عَلَيْكُمْ نِعَمَهُ ظَاهِرَةً وَبَاطِنَةً (സാരം: ആകാശങ്ങളിലും ഭൂമിയിലുമുള്ളതിനെ അല്ലാഹു നിങ്ങൾക്ക് വിധേയമാക്കിത്തരുകയും, അവന്റെ അനുഗ്രഹങ്ങൾ നിങ്ങൾക്കവൻ പ്രത്യക്ഷമായും പരോക്ഷമായും വിശാലമാക്കിത്തരുകയും ചെയ്തിരിക്കുന്നത് നിങ്ങൾ കണ്ടില്ലേ? (31:20) അപ്പോൾ, ഉപരിയാകാശത്തിലോ, ഭൂമിയിലോ, മുമ്പില്ലാത്ത നിരീക്ഷണ പരീക്ഷണങ്ങൾ നടത്തുകയും, ആ വഴിക്ക് അവയിൽ നിന്ന് മുമ്പില്ലാത്ത വല്ല പ്രയോജനങ്ങളും നേടിയെടുക്കുകയും മനുഷ്യൻ ചെയ്യുന്നുവെങ്കിൽ അത് അല്ലാഹുവിന്റെ ഈ വിധേയമാക്കലിൽ ഉൾപെട്ടത്തന്നെയാകുന്നു. പ്രത്യക്ഷമായും, പരോക്ഷമായും അവന്റെ അനുഗ്രഹങ്ങളെ അവൻ വിശാലപ്പെടുത്തിത്തന്നിരിക്കുന്നുവെന്ന് ഈ വചനത്തിൽ പ്രസ്താവിച്ചിരിക്കുന്നത് പ്രത്യേകം സ്മരണീയമത്രെ.

وَآتَاكُم مِّن كُلِّ مَا سَأَلْتُمُوهُ (നിങ്ങൾ അവനോട് ചോദിച്ച എല്ലാറ്റിൽ നിന്നും അവൻ നിങ്ങൾക്ക് നൽകുകയും ചെയ്തിരിക്കുന്നു) എന്ന വാക്യത്തിന്റെ സാരം, നിങ്ങൾക്കാവശ്യവും പ്രയോജനകരവുമായ വസ്തുക്കളിൽ നിന്നെല്ലാം തന്നെ ഒരു വ്യവസ്ഥയനുസരിച്ച് അവൻ നൽകിയിട്ടുണ്ടെന്നാകുന്നു. എന്നല്ലാതെ, മനുഷ്യർ, വായകൊണ്ടു ചോദിച്ചതെല്ലാം നൽകിയെന്നല്ല ഉദ്ദേശ്യം. മനുഷ്യൻ വാക്ക്മൂലം ചോദിക്കാത്ത എത്രയോ അനുഗ്രഹങ്ങൾ അല്ലാഹു അവന്ന് നൽകിക്കൊണ്ടിരിക്കുന്നതും, മനുഷ്യൻ ചോദിക്കുന്ന പല കാര്യങ്ങളും അവന്ന് സിദ്ധിക്കാതിരിക്കുന്നതും, വ്യക്തമാണല്ലോ. وَإِن تَعُدُّوا نِعْمَتَ اللَّهِ لَا تُحْصُوهَا (അല്ലാഹുവിന്റെ അനുഗ്രഹത്തെ നിങ്ങൾ എണ്ണുന്നപക്ഷം അത് നിങ്ങൾ കണക്കാക്കുകയില്ല) എന്ന വാക്യത്തിന് യാതൊരു വിശദീകരണവും ആവശ്യമില്ല. ഒരു മനുഷ്യൻ അവന്റെ ജീവിതകാലം മുഴുവനും വിനിയോഗിച്ചാലും അവന്ന് അല്ലാഹു ചെയ്തുകൊടുത്ത അനുഗ്രഹങ്ങളെ ശരിക്കും എണ്ണിത്തീർക്കുവാൻ അവന് സാധ്യമാകുകയില്ല. പിന്നെയല്ലേ, മനുഷ്യർക്ക് പൊതുവെയുള്ള അനുഗ്രഹങ്ങൾ കണക്കാക്കുന്നു?! ഇമാംശാഫിഈ (റ) പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെടുന്ന ഒരു സ്തുതിവാക്യം ഈ യാഥാർഥ്യത്തിലേക്ക് വിരൽ ചൂണ്ടുന്നു. അതിങ്ങനെയാണ്: **الحمد لله الذى لايؤدى شكر نعمة من نعمه الا بنعمة حادثة توجب على مؤديها شكره بها** (സാരം: അല്ലാഹുവിന് സർവസ്തുതിയും! അവന്റെ അനുഗ്രഹങ്ങളിൽ ഒന്നിന് തന്നെ നന്ദി നിർവഹിക്കുന്നതായാൽ അത് നിർവഹിക്കുന്നവൻ അവന് നന്ദി ചെയ്വാൻ കടമപ്പെടുന്ന വിധം ഒരു പുതിയ അനുഗ്രഹം കൂടി ലഭിച്ചുകൊണ്ടല്ലാതെ നന്ദി കാണിക്കുവാൻ കഴിയുകയില്ല. അങ്ങിനെയുള്ളവനാണവൻ- അതെ, അല്ലാഹു)

യഥാർഥം ഇങ്ങിനെയിരിക്കെ, അല്ലാഹുവിൽ വിശ്വസിക്കുകയും, അവന് പങ്കുകാരെയും സമൻമാരെയും സങ്കൽപിച്ചും, അവന്റെ വിധിവിലക്കുകൾ അവഗണിച്ചും കൊണ്ട് കഴിഞ്ഞുകൂടുന്ന മനുഷ്യൻ കടുത്ത അക്രമിയല്ലേ? നന്ദികെട്ടവനല്ലേ? അതെ, അവൻ കടുത്ത അക്രമിയും വളരെ നന്ദികെട്ടവനും തന്നെ (إِنَّ الْإِنسَانَ لَظَلُومٌ كَفَّارٌ). മനുഷ്യന് പൊതുവിലുള്ള അവസ്ഥയാണ് അല്ലാഹു ഇപ്പറഞ്ഞത്. മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു: എന്റെ അടിയാന്മാരിൽ നിന്നും നന്ദിയുള്ളവർ കുറവാകുന്നു. ( **وقَلِيل من عبادى الشكور**) അല്ലാഹുവിന്റെ കണക്കറ്റ അനുഗ്രഹങ്ങൾക്ക് നന്ദി കാണിക്കുന്ന നല്ല അടിയാന്മാരിൽ അവൻ നമ്മെയെല്ലാം ഉൾപെടുത്തി അനുഗ്രഹിക്കട്ടെ. ആമീൻ.

## വിഭാഗം - 6

അറബി മുശ്‌രിക്കുകൾ വിഗ്രഹാരാധകന്മാരാണ്. അവരുടെ കേന്ദ്രമാകട്ടെ, കഅ്ബഃയും മക്കാഹറമുമാകുന്നു. തങ്ങൾ ഇബ്റാഹീം നബി(അ)യുടെ സന്താനപരമ്പരയിൽപെട്ടവരും അദ്ദേഹത്തിന്റെ മതമാർഗങ്ങളെ പിൻപറ്റുന്നവരാണെന്ന് വാദിക്കുന്നവരുമാണവർ. എന്നാൽ, അവരുടെ പൂർവ പിതാവെന്ന് അവർ അഭിമാനംകൊള്ളുന്ന ദേഹവും, കഅ്ബഃയുടെയും ഹറമിന്റെയും സ്ഥാപകനുമായ ഇബ്റാഹീം നബി(അ) യാകട്ടെ, ഉറച്ച ഏകദൈവ വിശ്വാസിയായിരുന്നു. അതിന്റെ സ്ഥാപനത്തിനും പ്രചരണത്തിനുമുള്ള കേന്ദ്രമായിക്കൊണ്ടാണ് അദ്ദേഹം അല്ലാഹുവിന്റെ കൽപനപ്രകാരം കഅ്ബഃയും ഹറമും സ്ഥാപിച്ചതും, അവിടെ ജനവാസത്തിന് തുടക്കമിട്ടതും. അദ്ദേഹത്തിന്റെ സന്തതികൾ വിഗ്രഹാരാധനയിൽ നിന്ന് വിമുക്തരായിരിക്കുവാൻ അദ്ദേഹം പ്രാർഥിക്കുകയും ചെയ്തിരുന്നു എന്നൊക്കെ തുടർന്നുള്ള വചനങ്ങളിൽ അല്ലാഹു അവരെ ഓർമിപ്പിക്കുന്നു:-

وَإِذْ قَالَ إِبْرَٰهِيمُ رَبِّ ٱجْعَلْ هَٰذَا ٱلْبَلَدَ ءَامِنًا وَٱجْنُبْنِى وَبَنِىَّ أَن نَّعْبُدَ ٱلْأَصْنَامَ ﴿٣٥﴾

**﴾35﴿ ഇബ്റാഹീം പറഞ്ഞ സന്ദർഭം (ഓർക്കുക): 'എന്റെ റബ്ബേ, ഈ രാജ്യത്തെ നീ നിർഭയമായതാക്കേണമേ! എന്നെയും, എന്റെ മക്കളെയും ഞങ്ങൾ വിഗ്രഹങ്ങളെ ആരാധിക്കുന്നതിൽ നിന്ന് അകറ്റുകയും ചെയ്യേണമേ!**

رَبِّ إِنَّهُنَّ أَضْلَلْنَ كَثِيرًا مِّنَ ٱلنَّاسِ ۖ فَمَن تَبِعَنِى فَإِنَّهُۥ مِنِّى ۖ وَمَنْ عَصَانِى فَإِنَّكَ غَفُورٌ رَّحِيمٌ ﴿٣٦﴾

**﴾36﴿ 'എന്റെ റബ്ബേ, നിശ്ചയമായും അവ മനുഷ്യരിൽ നിന്ന് വളരെ ആളുകളെ വഴിപിഴപ്പിച്ചിരിക്കുന്നു. അതിനാൽ, എന്നെ ആർ പിൻതുടർന്നുവോ അവൻ എന്റെ കൂട്ടത്തിൽപെട്ടവനാകുന്നു; ആരെങ്കിലും എന്നോട് അനുസരണക്കേട് കാണിക്കുന്നപക്ഷം, നീ വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാണ്.**

---

﴾35﴿ وَإِذْقَالَ പറഞ്ഞ സന്ദർഭം إِبْرَاهِيمُ ഇബ്റാഹീം رَبِّ എന്റെ റബ്ബേ اجْعَلْ നീ ആക്കേണമേ هَٰذَا الْبَلَدَ ഈ രാജ്യത്തെ آمِنًا നിർഭയമായത്, സമാധാനപരമായത് وَاجْنُبْنِي എന്നെ നീ അകറ്റുക (വിട്ടുനിറുത്തുക) യും വേണമേ وَبَنِيَّ എന്റെ മക്കളെയും أَنْ نَعْبُدَ ഞങ്ങൾ ആരാധിക്കുന്നതിനെ (ആരാധിക്കുന്നതിൽ നിന്ന്) الْأَصْنَامَ വിഗ്രഹങ്ങളെ, ബിംബങ്ങളെ ﴾36﴿ رَبِّ എന്റെ റബ്ബേ إِنَّهُنَّ നിശ്ചയമായും അവ أَضْلَلْنَ അവ വഴിപിഴപ്പിച്ചിരിക്കുന്നു كَثِيرًا വളരെ (ആളുകളെ) مِنَ النَّاسِ മനുഷ്യരിൽ നിന്ന് فَمَنْ എന്നാൽ (ആകയാൽ- അതിനാൽ) ആർ تَبِعَنِي എന്നെ പിൻതുടർന്നു (വോ), അനുഗമിച്ചു فَإِنَّهُ എന്നാ

ലവൻ مِنِّي എന്നിൽ (എന്റെ കൂട്ടത്തിൽ) പെട്ട (വനാണ്) وَمَنْ ആർ, ആരെങ്കിലും عَصَانِي എനിക്കെതിര് (എന്നോട് അനുസരണക്കേട്) ചെയ്താൽ فَإِنَّكَ എന്നാൽ നീ غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്

---

അതായത് എന്നെ അനുസരിക്കാതെ വിഗ്രഹാരാധന നടത്തി വഴിപിഴപ്പിക്കുന്നവരെപ്പറ്റി ഞാൻ ഒന്നും പറയുന്നില്ല. നിന്റെ ഉദ്ദേശ്യമനുസരിച്ച് ഏത് നടപടിയും അവരുടെ നേരെ സ്വീകരിക്കുവാൻ നിനക്കധികാരമുണ്ട്. നീ വളരെ പൊറുക്കുന്നവനും കരുണയുള്ളവനുമായിരിക്കെ, വേണമെങ്കിൽ നീ പൊറുത്തുകൊടുക്കുകയും ചെയ്തേക്കാം എന്ന് താൽപര്യം. എന്നല്ലാതെ, അവർ വിഗ്രഹാരാധന നടത്തിവന്നാലും നീ അത് പൊറുത്തു കൊടുക്കും എന്നല്ല ഉദ്ദേശ്യം. ശിർക്ക് പൊറുത്തുകൊടുക്കുകയില്ലെന്ന് അല്ലാഹു വ്യക്തമാക്കിയിട്ടുള്ളതാണല്ലോ. 'ഈ രാജ്യം' (هَٰذَا الْبَلَدَ) എന്ന് പറഞ്ഞത് മക്കാ രാജ്യത്തെപ്പറ്റിയാകുന്നു. ഇസ്മാഈൽ (അ) നെയും, മാതാവ് ഹാജർ (അ) യെയും അദ്ദേഹം മക്കയിൽ കൊണ്ടുവന്നു താമസിപ്പിച്ചത്, അതിനെ നിർഭയമായ രാജ്യമാക്കുവാൻ വേണ്ടി അദ്ദേഹം പ്രാർഥന ചെയ്തത്, അതുപ്രകാരം മക്കാ ഹറം മുഴുവനും ആദരണീയ സ്ഥാനമായി അല്ലാഹു നിയമിച്ചത് ആദിയായ വിഷയങ്ങളെ സംബന്ധിച്ച വിവരങ്ങൾ സൂറത്തുൽ ബക്വറഃ 125-129 വചനങ്ങളിലും, അവയുടെ വ്യാഖ്യാനത്തിലും മുമ്പ് വിശദീകരിച്ചുകഴിഞ്ഞിട്ടുണ്ട്. ഇവിടെ കൂടുതലൊന്നും വിവരിക്കുന്നില്ല.

ഇബ്റാഹീം നബി(അ) അദ്ദേഹത്തിന്റെ സ്വന്തം നാടായ ഇറാകിൽ നിന്ന് ഹിജ്റഃ പോന്നത്തന്നെ, വിഗ്രഹാരാധകരുമായി ചരിത്രത്തിൽ ഇണ കാണാത്ത വിധം പട പൊരുതേണ്ടി വന്നതിനെ തുടർന്നായിരുന്നു. ഇറാകിൽ മാത്രമല്ല, നാട്ടിലാകമാനം വിഗ്രഹാരാധന കൊടികുത്തി വാണിരുന്ന കാലവുമായിരുന്നു അത്. ഈ അനുഭവങ്ങൾ വെച്ച് കൊണ്ടാണ് അദ്ദേഹം 'ഈ വിഗ്രഹങ്ങൾ വളരെയധികം ആളുകളെ വഴിപിഴപ്പിച്ചിരിക്കുന്നു'വെന്നും 'എന്നെയും എന്റെ സന്തതികളെയും അതിൽനിന്ന് അകറ്റി നിറുത്തേണമേ' എന്നുമൊക്കെ മനംനൊന്തു പ്രാർത്ഥിക്കുന്നത്.

സൂറത്തുൽ ബക്വറഃ 126 ൽ ഇബ്റാഹീം നബി(അ)യുടെ പ്രാർത്ഥന ഉദ്ധരിച്ചതിൽ اجْعَلْ هَٰذَا بَلَدًا آمِنًا (ഇതൊരു നിർഭയമായ രാജ്യമാക്കേണമേ) എന്നും, ഇവിടെ اجْعَلْ هَٰذَا الْبَلَدَ آمِنًا(ഈ രാജ്യത്തെ നിർഭയമായതാക്കേണമേ) എന്നുമാണ് പറഞ്ഞിരിക്കുന്നത്. ഇബ്നു കഥീർ (റ) ചൂണ്ടിക്കാട്ടിയത്പോലെ അൽബക്വറഃയിലെ പ്രാർഥന അദ്ദേഹം ഇസ്മാഈൽ (അ) നെയും മാതാവിനെയും അവിടെ കൊണ്ടുവന്നാക്കിയ അവസരത്തിൽ പ്രാർത്ഥിച്ചതും, ഈ വചനത്തിലെ പ്രാർഥന, ഇസ്മാഈൽ നബി(അ) വളർന്നു വലുതായശേഷം രണ്ടുപേരും കൂടി കഅ്ബഃ കെട്ടി ഉയർത്തിയശേഷം പ്രാർഥിച്ചതും ആയിരിക്കുമെന്നാണ് മനസ്സിലാകുന്നത്. പ്രാർഥനയുടെ തുടർന്നുള്ള വാക്യങ്ങളിൽനിന്നും അതാണ് മനസ്സിലാകുന്നതും.والله اعلم ഇബ്റാഹീം (അ) പ്രാർഥന തുടരുന്നു,

رَّبَّنَآ إِنِّيٓ أَسۡكَنتُ مِن ذُرِّيَّتِي بِوَادٍ غَيۡرِ ذِي زَرۡعٍ عِندَ بَيۡتِكَ ٱلۡمُحَرَّمِ

**﴾37﴿ 'ഞങ്ങളുടെ റബ്ബേ! എന്റെ സന്തതികളിൽ നിന്നും (ചിലരെ) കൃഷിയുള്ളതല്ലാത്ത ഒരു താഴ്‌വരയിൽ ഞാൻ (ഇതാ) താമസിപ്പിച്ചിരി**

رَبَّنَا لِيُقِيمُواْ ٱلصَّلَوٰةَ فَٱجْعَلْ أَفْـِٔدَةً مِّنَ ٱلنَّاسِ تَهْوِىٓ إِلَيْهِمْ وَٱرْزُقْهُم مِّنَ ٱلثَّمَرَٰتِ لَعَلَّهُمْ يَشْكُرُونَ ﴿٣٧﴾

**ക്കുന്നു; (അതെ) നിന്റെ പവിത്രമായ വീട്ടിന്റെ അടുക്കൽ. ഞങ്ങളുടെ റബ്ബേ! അവർ നമസ്കാരം നിലനിറുത്തുവാൻ വേണ്ടി (യാണത്). ആകയാൽ, മനുഷ്യരിൽ നിന്നുള്ള ചില ഹൃദയങ്ങളെ അവരുടെ നേരെ ചായുന്നതാക്കേണമേ! അവർക്ക് ഫലവർഗങ്ങളിൽനിന്നും നീ ആഹാരം നൽകുകയും ചെയ്യേണമേ! അവർ നന്ദി കാണിച്ചേക്കാമല്ലോ.'**

﴾37﴿ رَبَّنَا ഞങ്ങളുടെ റബ്ബേ إِنِّيٓ أَسْكَنتُ ഞാൻ താമസി (പാർ) പ്പിച്ചിരിക്കുന്നു مِن ذُرِّيَّتِي എന്റെ സന്തതികളിൽ നിന്നും بِوَادٍ ഒരു താഴ്വരയിൽ غَيْرِ അല്ലാത്തതായ ذِي زَرْعٍ വിള (കൃഷി) യുള്ളത് عِندَ بَيْتِكَ നിന്റെ വീട്ടിങ്കൽ الْمُحَرَّمِ പവിത്രമായ رَبَّنَا ഞങ്ങളുടെ റബ്ബേ لِيُقِيمُوا അവർ നിലനിറുത്തുവാൻ വേണ്ടി الصَّلَاةَ നമസ്കാരം فَاجْعَلْ അതിനാൽ ആക്കേണമേ أَفْئِدَةً ചില ഹൃദയങ്ങളെ مِنَ النَّاسِ മനുഷ്യരിൽ നിന്ന് تَهْوِي കനിയുന്ന (ചായുന്ന) തായി (ഇഷ്ടപ്പെടുന്ന) إِلَيْهِمْ അവരിലേക്ക്, അവരുടെ നേരെ وَارْزُقْهُمْ അവർക്ക് നീ ആഹാരം (ഉപജീവനം) നൽകുകയും വേണമേ مِنَ الثَّمَرَاتِ ഫല (വർഗ) ങ്ങളിൽ നിന്ന് لَعَلَّهُمْ അവരായേക്കാം, ആകുവാൻ വേണ്ടി يَشْكُرُونَ അവർ നന്ദി ചെയ്യും.

'കൃഷിയില്ലാത്ത രാജ്യം' കൊണ്ട് വിവക്ഷ മക്കാ രാജ്യം തന്നെ. ചുറ്റുപാടും മലകളാൽ പൊതിയപ്പെട്ട ഒരു താഴ്വരയാണ് മക്കാരാജ്യം. അന്നും, ഇന്നും അത് കൃഷിരഹിതം തന്നെയാകുന്നു. 'നിന്റെ വീട്' എന്ന് പറഞ്ഞത് കഅ്ബഃയെ ഉദ്ദേശിച്ചുമാകുന്നു. 'പവിത്രം' എന്ന് അതിനെ വിശേഷിപ്പിച്ചതിന്റെ അർഥം ഒന്നിലധികം പ്രാവശ്യം മുമ്പ് വിവരിച്ചുകഴിഞ്ഞതാണ്. 'നിന്റെ വീട്ടിനടുത്ത് താമസിപ്പിച്ചു' വെന്ന വാക്കിൽനിന്ന് ഈ പ്രാർഥന അദ്ദേഹം ചെയ്തത് കഅ്ബഃ സ്ഥാപിച്ചു കഴിഞ്ഞ ശേഷമാണെന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. الله اعلم

'അവർ നമസ്കാരം നിലനിറുത്താൻവേണ്ടി അവരെ ഇവിടെ താമസിപ്പിച്ചിരിക്കുന്നു' എന്ന് പറഞ്ഞത്കൊണ്ട് ഹജ്ജ് മുതലായ കഅ്ബഃയുടെ അടുക്കൽ വെച്ച് ചെയ്യപ്പെടേണ്ടുന്ന മറ്റു കർമങ്ങൾ അപ്രധാനങ്ങളാണെന്ന് കരുതേണ്ടതില്ല. അവയെപ്പറ്റി ഒന്നിലധികം സ്ഥലത്ത്-ഇബ്റാഹിം നബി(അ)യുടെ വാക്കുകളിലായും അല്ലാതെയും-വ്യക്തമായി ക്വുർആനിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ളതാകുന്നു. അല്ലാഹുവിനെ മാത്രം ആരാധിക്കുവാൻ വേണ്ടി ഒന്നാമതായി സ്ഥാപിക്കപ്പെട്ട പള്ളി കൂടിയാണ് കഅ്ബഃ മന്ദിരം. ആരാധനാകർമങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ടതാകട്ടെ, നമസ്കാര കർമവുമാകുന്നു. ആ നിലക്ക് നമസ്കാരത്തെപ്പറ്റി അദ്ദേഹം ഈ പ്രാർഥനയിൽ പ്രത്യേകം എടുത്തുപറഞ്ഞതായിരിക്കണം الله اعلم 'മനുഷ്യരുടെ ഹൃദയങ്ങൾക്ക് അവരുടെ നേർക്ക് ചായ്‌വ് നൽകേണമെന്നും ഫലവർഗങ്ങളിൽനിന്നും അവർക്ക് ഉപജീവനം നൽകേണമെന്നു'മുള്ള അദ്ദേഹത്തിന്റെ പ്രാർഥന അല്ലാഹു സ്വീകരിച്ചിട്ടുണ്ടെന്നുള്ളതിന് അനുഭവം തെളിവാകുന്നു.

ജാഹിലിയ്യത്തിലും ഇസ്‌ലാമിലും തന്നെ മനുഷ്യഹൃദയങ്ങൾ മക്കയിലേക്ക് ആകർഷിക്കപ്പെട്ടുകൊണ്ടിരിക്കുന്നതും, നാനാരാജ്യങ്ങളിൽനിന്നുമായി എക്കാലത്തും വിവിധ ഫലവർഗങ്ങൾ അവിടെ സുലഭമായി കിട്ടിക്കൊണ്ടിരിക്കുന്നതും പരക്കെ അറിയാവുന്നതാണല്ലോ. ഇബ്റാഹീം (അ) പ്രാർഥന തുടരുന്നു:-

رَبَّنَآ إِنَّكَ تَعۡلَمُ مَا نُخۡفِي وَمَا نُعۡلِنُۗ وَمَا يَخۡفَىٰ عَلَى ٱللَّهِ مِن شَيۡءٖ فِي ٱلۡأَرۡضِ وَلَا فِي ٱلسَّمَآءِ ﴿٣٨﴾

**《38》 'ഞങ്ങളുടെ റബ്ബേ, നിശ്ചയമായും നീ, ഞങ്ങൾ മറച്ചുവെക്കുന്നതിനെയും, ഞങ്ങൾ പരസ്യമാക്കുന്നതിനെയും, നീ അറിയുന്നു. ഭൂമിയിലാകട്ടെ, ആകാശത്തിലാകട്ടെ യാതൊന്നും അല്ലാഹുവിങ്കൽ മറഞ്ഞുപോകുകയില്ലതാനും.**

ٱلۡحَمۡدُ لِلَّهِ ٱلَّذِي وَهَبَ لِي عَلَى ٱلۡكِبَرِ إِسۡمَٰعِيلَ وَإِسۡحَٰقَۚ إِنَّ رَبِّي لَسَمِيعُ ٱلدُّعَآءِ ﴿٣٩﴾

**《39》 'വാർദ്ധക്യ (കാല) ത്തിൽ എനിക്ക് ഇസ്മാഈലിനെയും, ഇസ്ഹാകിനെയും പ്രദാനം ചെയ്തവനായ അല്ലാഹുവിന് സർവ്വസ്തുതിയും! നിശ്ചയമായും, എന്റെ റബ്ബ് പ്രാർത്ഥന കേൾക്കുന്ന [സ്വീകരിക്കുന്ന]വൻ തന്നെയാകുന്നു.'**

---

《38》 رَبَّنَا ഞങ്ങളുടെ റബ്ബേ إِنَّكَ നിശ്ചയമായും നീ تَعْلَمُ നീ അറിയും مَا نُخْفِي ഞങ്ങൾ മറച്ചുവെക്കുന്നത് وَمَا نُعْلِنُ ഞങ്ങൾ പരസ്യമാക്കുന്നതും وَمَا يَخْفَى മറഞ്ഞുപോകുകയുമില്ല عَلَى اللَّهِ അല്ലാഹുവിങ്കൽ, അല്ലാഹുവിന്ന് مِنْ شَيْءٍ ഒരു വസ്തുവും (യാതൊന്നും) തന്നെ فِي الْأَرْضِ ഭൂമിയിൽ وَلَا فِي السَّمَاءِ ആകാശത്തിലും ഇല്ല 《39》 الْحَمْدُ സ്തുതി (സർവ്വസ്തുതി) لِلَّهِ അല്ലാഹുവിനാണ് الَّذِي وَهَبَ പ്രദാനം ചെയ്തവനായ لِي എനിക്ക് عَلَى الْكِبَرِ വാർധക്യത്തിൽ إِسْمَاعِيلَ ഇസ്മാഈലിനെ وَإِسْحَاقَ ഇസ്ഹാകിനെയും إِنَّ رَبِّي നിശ്ചയമായും എന്റെ റബ്ബ് لَسَمِيعُ കേൾക്കുന്നവൻ തന്നെ الدُّعَاءِ പ്രാർഥന

---

ഇസ്മാഈൽ നബി(അ)യാണ് അദ്ദേഹത്തിന്റെ ആദ്യപുത്രൻ. ഇസ്മാഈലിന് പതിമൂന്ന് വയസ്സായപ്പോഴാണ് ഇസ്ഹാക് (അ) ജനിച്ചതെന്ന് പറയപ്പെടുന്നു. ഇത് ശരിയാണെങ്കിൽ, ഈ പ്രാർഥന-മുമ്പ് ചൂണ്ടിക്കാട്ടിയത്പോലെ-കഅ്ബഃയുടെ നിർമാണത്തിന് ശേഷം ഉണ്ടായതാണെന്നുള്ളതിന് ഇതും ഒരു തെളിവായിരിക്കും. ഇബ്റാഹീം നബി (അ)യുടെ പ്രാർഥനയുടെ അവസാനഭാഗം ശ്രദ്ധിക്കുക:-

رَبِّ ٱجۡعَلۡنِي مُقِيمَ ٱلصَّلَوٰةِ وَمِن ذُرِّيَّتِيۚ رَبَّنَا وَتَقَبَّلۡ دُعَآءِ ﴿٤٠﴾

**《40》 'എന്റെ റബ്ബേ, എന്നെ നീ നമസ്കാരം നിലനിറുത്തുന്നവനാക്കേണമേ! എന്റെ സന്തതികളിൽ നിന്നും (നമസ്കാരം നിലനിറുത്തുന്നവരെ**

ഏർപ്പെടുത്തേണമേ! ഞങ്ങളുടെ റബ്ബേ! എന്റെ പ്രാർഥന സ്വീകരിക്കുകയും വേണമേ!

رَبَّنَا ٱغْفِرْ لِى وَلِوَٰلِدَىَّ وَلِلْمُؤْمِنِينَ يَوْمَ يَقُومُ ٱلْحِسَابُ ﴿٤١﴾

《41》 'ഞങ്ങളുടെ റബ്ബേ, എനിക്കും, എന്റെ മാതാപിതാക്കൾക്കും, സത്യവിശ്വാസികൾക്കും വിചാരണ നിലവിൽ വരുന്ന ദിവസം നീ പൊറുത്തു തരേണമേ!

---

《40》 رَبِّ എന്റെ റബ്ബേ اجْعَلْنِي എന്നെ നീ ആക്കേണമേ مُقِيمَ നിലനിറുത്തുന്നവൻ الصَّلاةِ നമസ്കാരത്തെ وَمِنْ ذُرِّيَّتِي എന്റെ സന്തതികളിൽനിന്നും رَبَّنَا ഞങ്ങളുടെ റബ്ബേ وَتَقَبَّلْ നീ സ്വീകരിക്കുകയും വേണമേ دُعَاءِ എന്റെ പ്രാർഥന 《41》 رَبَّنَا ഞങ്ങളുടെ റബ്ബേ اغْفِرْ لِي എനിക്ക് നീ പൊറുത്തുതരണേ وَلِوَالِدَيَّ എന്റെ മാതാപിതാക്കൾക്കും وَلِلْمُؤْمِنِينَ സത്യവിശ്വാസികൾക്കും يَوْمَ يَقُومُ നിലവിൽവരുന്ന ദിവസം الْحِسَابُ വിചാരണ

---

ഇബ്‌റാഹീം നബി(അ)യുടെ മാതാവിനെപ്പറ്റി നമുക്കൊന്നും അറിഞ്ഞുകൂടാ. എന്നാൽ, അദ്ദേഹത്തിന്റെ പിതാവ് ഒരു വിഗ്രഹാരാധകനും, തൗഹീദിൽ വിശ്വസിക്കാത്തവനുമായിരുന്നുവെന്നുള്ളത് പ്രസിദ്ധമാകുന്നു. ആ സ്ഥിതിക്ക് അദ്ദേഹം മുശ്‌രിക്കായ പിതാവിനുവേണ്ടി പാപമോചനം തേടിയതിനുള്ള കാരണം സൂറഃ തൗബഃ 114 ൽ അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്. അദ്ദേഹം പിതാവിനോട് ചെയ്തിരുന്ന ഒരു വാഗ്ദത്തമനുസരിച്ചായിരുന്നു അതെന്നും, പിതാവ് അല്ലാഹുവിന്റെ ശത്രുവാണെന്ന് ബോധ്യപ്പെട്ടപ്പോൾ അദ്ദേഹം അയാളിൽനിന്ന് ഒഴിഞ്ഞുമാറിയെന്നുമാണതിന്റെ ചുരുക്കം. അതുകൊണ്ട് മുശ്‌രിക്കുകൾക്ക്‌വേണ്ടി പാപമോചനം തേടുന്ന വിഷയത്തിൽ അദ്ദേഹത്തിന്റെ മാതൃക സ്വീകരിക്കേണ്ടതില്ലെന്ന് സൂറഃ മുംതഹനഃ 4 ലും അല്ലാഹു അറിയിച്ചിരിക്കുന്നു. അല്ലാഹു തന്റെ ചങ്ങാതിയായി സ്വീകരിച്ചിട്ടുണ്ടെന്ന് അല്ലാഹു തന്നെ പുകഴ്ത്തി പറഞ്ഞിട്ടുള്ള മഹാനാണ് ഇബ്‌റാഹീം നബി(അ) (4:125). അദ്ദേഹത്തിലും അദ്ദേഹത്തിന്റെ കൂടെയുള്ളവരിലും നിങ്ങൾക്ക് നല്ല മാതൃകയുണ്ട് എന്നും അല്ലാഹു നമ്മെ അറിയിച്ചിരിക്കുന്നു. (60:4, 6) അദ്ദേഹത്തിന്റെ മാർഗം പിൻപറ്റണമെന്നും നമ്മോട് കൽപിക്കപ്പെട്ടിരിക്കുന്നു (3:95) ഇതെല്ലാം മുമ്പിൽ വെച്ചുകൊണ്ട് ഇബ്‌റാഹീം നബി(അ)യുടെ ഈ ദീർഘമായ പ്രാർഥനയിലടങ്ങിയ മാതൃകകൾ ഓരോ സത്യവിശ്വാസിയും സ്വീകരിക്കേണ്ടതാകുന്നു. ഈ പ്രാർഥനയിൽ നിന്നും നാം മനസ്സിരുത്തേണ്ടുന്ന ചില സംഗതികൾ ചൂണ്ടിക്കാട്ടാം:-

(1) പ്രാർഥനകളിൽ ആദ്യം സ്വന്തം ദേഹത്തിന്റെയും, പിന്നീട് അവനുമായി കൂടുതൽ ബന്ധപ്പെട്ടവരുടെയും, അതിന്ശേഷം പൊതുവിൽ മറ്റുള്ളവരുടെയും കാര്യം എടുത്തു പറയുന്നതാണ് മര്യാദ. 35-ാം വചനത്തിൽ 'എന്നെയും എന്റെ മക്കളെയും' എന്നും, 40 ൽ 'എന്നെയും എന്റെ സന്തതികളിൽ നിന്നും, എന്നും 41 ൽ 'എനിക്കും മാതാപിതാക്കൾക്കും സത്യവിശ്വാസികൾക്കും' എന്നും അദ്ദേഹം പറഞ്ഞതിൽ നിന്ന് ഇത് മനസ്സിലാക്കാം. പ്രാർഥനയിൽ മറ്റൊരാളുടെ കാര്യംകൂടി ഉൾപ്പെടുത്തുമ്പോൾ നബിﷺ ആദ്യം സ്വന്തം ദേഹംകൊണ്ടാണ് തുടങ്ങുകയെന്ന് തിർമദീ (റ) ഉദ്ധരിച്ച ഒരു ഹദീഥിലും വന്നിട്ടുണ്ട്.

(2) സ്വന്തം നന്മക്ക്വേണ്ടി മാത്രം പ്രാർഥിക്കുക പതിവാക്കരുത്. കുടുംബത്തിന്റെ നന്മക്കും, പൊതുവെ സത്യവിശ്വാസികളുടെ നന്മക്കും പ്രാർഥിക്കേണ്ടതാകുന്നു. 'നിങ്ങളുടെ സ്വന്തങ്ങളെയും നിങ്ങളുടെ കുടുംബങ്ങളെയും നിങ്ങൾ അഗ്നിയിൽ (നരകത്തിൽ) നിന്നു സൂക്ഷിക്കണ'മെന്ന് (66:6 ൽ) അല്ലാഹു കൽപിച്ചിരിക്കുന്നു. സൂക്ഷിക്കുന്ന പല മാർഗങ്ങളിൽ ഒന്നത്രെ അവർക്ക് വേണ്ടിയുള്ള പ്രാർഥനയും. ഒരാളുടെ അഭാവത്തിൽ അയാൾക്ക് വേണ്ടിയുള്ള പ്രാർഥനക്ക് പ്രത്യേകം ഉത്തരം ലഭിക്കുന്നതാണെന്ന് നബിവചനങ്ങളിൽ വന്നിട്ടുള്ളതും പ്രസ്താവ്യമാകുന്നു.

(3) പ്രാർഥനയിൽ മുൻഗണന നൽകേണ്ടത് ശിർക്ക്, കുഫ്ർ മുതലായ മഹാപാപങ്ങളിൽ നിന്നുള്ള രക്ഷക്ക് വേണ്ടിയും, നമസ്കാരം പോലെയുള്ള പ്രധാന കടമകൾ പാലിക്കുവാനുള്ള തൗഫീക്വിന് വേണ്ടിയുമായിരിക്കണം. അതോടൊപ്പം തന്നെ, അതിനുള്ള സാഹചര്യങ്ങളും സൗകര്യങ്ങളുമെന്ന നിലക്ക് ഐഹികമായ നന്മകൾക്കും പ്രാർഥിക്കേണ്ടതുണ്ട്. തന്റെ സന്തതികളുടെ നേരെ ജനഹൃദയങ്ങൾക്ക് ചായ്‌വ് നൽകുവാനും, അവർക്ക് ഫലവർഗങ്ങളാൽ ആഹാരം നൽകുവാനും വേണ്ടി അദ്ദേഹം പ്രാർഥിച്ചതായി 37-ാം വചനത്തിൽ കണ്ടുവല്ലോ. അനസ് (റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: ' നിങ്ങളൊരാൾ തന്റെ ആവശ്യങ്ങൾ മുഴുവനും അല്ലാഹുവിനോട് ചോദിച്ചുകൊള്ളട്ടെ. അവന്റെ ചെരുപ്പിന്റെ വാറ് (പട്ട) മുറിഞ്ഞാൽ അതിനും കൂടി ചോദിക്കാം' (തി). വേണ്ടുന്ന സാധനങ്ങളെല്ലാം പ്രാർഥിച്ചാൽ ആകാശത്തുനിന്ന് വീണുകിട്ടുമെന്നല്ല ഇതിന്റെ അർഥം. ഏത് നിസ്സാര കാര്യംപോലും സാധിച്ചു കിട്ടുവാൻ അല്ലാഹുവിന്റെ സഹായം കൂടാതെ കഴിയാത്തത് കൊണ്ട് അതിനുള്ള സാഹചര്യലഭ്യത്തിന്വേണ്ടി അവനോട് പ്രാർഥിക്കേണ്ടതുണ്ട് എന്നാണ് താൽപര്യം. തിർമദീ (റ) തന്നെ ഇബ്നു ഉമർ (റ) ൽ നിന്ന് ഉദ്ധരിച്ച ഒരു ഹദീഥിൽ ഇങ്ങിനെയും വന്നിരിക്കുന്നു: 'നിങ്ങളിൽ ഏതൊരാൾക്ക് പ്രാർഥനയുടെ വാതിൽ തുറക്കപ്പെട്ടിരിക്കുന്നുവോ (പ്രാർഥന അവന്റെ പതിവായിത്തീർന്നുവോ) അവന് അല്ലാഹുവിന്റെ കാരുണ്യത്തിന്റെ വാതിലുകൾ തുറക്കപ്പെട്ടു. ആപത്തുകളിൽ നിന്നുള്ള രക്ഷ ചോദിക്കുന്നതിനെക്കാൾ അല്ലാഹുവിന് ഇഷ്ടപ്പെട്ടതായി മറ്റൊന്നുമില്ല'.

4) അല്ലാഹുവിന്റെ വിധി വ്യവസ്ഥകൾക്കും, നിയമ നടപടികൾക്കും എതിരായ ആവശ്യങ്ങളൊന്നും പ്രാർഥനയിൽ ഉൾപ്പെടുത്തരുത്. മനുഷ്യവർഗം മുഴുവനും സന്മാർഗത്തിൽ ഉറച്ചുനിൽക്കുകയില്ലെന്നും, അവരിൽ സൻമാർഗികളും, ദുർമാർഗികളും ഉണ്ടായിരിക്കുമെന്നുമുള്ളത് അല്ലാഹുവിന്റെ അറിവിലും മുൻ നിശ്ചയങ്ങളിലും പെട്ടതാകുന്നു. നേരെമറിച്ച് ആഹാരം പോലെയുള്ള ജീവിതാവശ്യങ്ങളാകട്ടെ-സൻമാർഗ ദുർമാർഗവ്യത്യാസമില്ലാതെ പൊതുവിൽ എല്ലാവർക്കും നൽകുമെന്നും അവൻ നിശ്ചയിച്ചിരിക്കുന്നു. ഈ അടിസ്ഥാനത്തിലാണ് ആഹാരകാര്യത്തെക്കുറിച്ച് പ്രാർഥിച്ചപ്പോൾ, 'അവർക്ക് ആഹാരം നൽകണേ' എന്ന് പൊതുവായി പറഞ്ഞത്പോലെ, നമസ്കാരത്തെക്കുറിച്ച് പ്രസ്താവിച്ചപ്പോൾ 'എന്റെ സന്തതികളെയും' എന്ന് പറയാതെ, 'എന്റെ സന്തതികളിൽ നിന്ന് നമസ്കാരം നിലനിർത്തുന്നവരെ ഏർപ്പെടുത്തേണമേ' എന്ന് മാത്രം പറഞ്ഞത്. അതുപോലെ തന്നെ, കൃഷിക്കനുകൂലമായ പ്രകൃതമല്ലാത്ത ആ നാട്ടുകാർക്ക് കൃഷിമൂലം ആഹാരം നൽകേണമേ എന്ന് പ്രാർഥിക്കാതെ, ഫലവർഗങ്ങളാൽ ആഹാരം നൽകേണമേ എന്നുമാണ് അദ്ദേഹം പ്രാർഥിച്ചത്. ഈ തത്വം ഒരു ഹദീഥിൽ നബി ﷺ ഇപ്രകാരം ചൂണ്ടിക്കാട്ടിയിരിക്കുന്നു: 'കുറ്റകരമോ, ചാർച്ചാബന്ധം മുറിക്കുന്നതോ ആയ

കാര്യത്തിന് വേണ്ടി പ്രാർഥിക്കാത്തപ്പോൾ, അടിയാന്റെ പ്രാർഥനക്ക് ഉത്തരം ലഭിക്കുന്നതാണ്– അവൻ ധൃതി കാണിക്കാത്തപക്ഷം'. ഇത് കേട്ടപ്പോൾ 'എന്താണ് ധൃതി കാണിക്കൽ?' എന്ന് സ്വഹാബികൾ ചോദിച്ചു. അപ്പോൾ തിരുമേനി പറഞ്ഞു: 'ഞാൻ പ്രാർഥിച്ചു. എനിക്കുത്തരം കിട്ടുന്നില്ല' എന്നിങ്ങിനെ പറഞ്ഞു മനസ്സ് മടുക്കുകയും, പ്രാർഥന ഉപേക്ഷിക്കുകയും ചെയ്യലാകുന്നു.' (മു)

(5) പ്രാർഥിക്കുന്നവന് അല്ലാഹു ചെയ്തുകൊടുത്തിട്ടുള്ള അനുഗ്രഹങ്ങൾക്ക് പ്രാർഥനാ വേളയിൽ നന്ദി പ്രകടമാക്കുന്നതും, അവന്റെ ഔദാര്യഗുണങ്ങളിൽ അവനെ പുകഴ്ത്തുകയും സ്തുതിക്കുകയും ചെയ്യുന്ന വാക്യങ്ങൾ സന്ദർഭോചിതം ഉണ്ടായിരിക്കേണ്ടതുണ്ട്. ഇബ്‌റാഹീം നബി(അ)യുടെ ഈ പ്രാർഥനാ വാക്യങ്ങളിൽ മാത്രമല്ല, ക്വുർആനിൽ കാണുന്ന പല പ്രാർഥനാ വാക്യങ്ങളിൽനിന്നും, നബി തിരുമേനിﷺയുടെ പ്രാർഥനകളിൽ നിന്നുമെല്ലാം തന്നെ മനസ്സിലാക്കാവുന്നതാണിത്.

## വിഭാഗം - 7

وَلَا تَحْسَبَنَّ ٱللَّهَ غَـٰفِلًا عَمَّا يَعْمَلُ ٱلظَّـٰلِمُونَ ۚ إِنَّمَا يُؤَخِّرُهُمْ لِيَوْمٍ تَشْخَصُ فِيهِ ٱلْأَبْصَـٰرُ ﴿٤٢﴾

**﴿42﴾ അക്രമികൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനെപ്പറ്റി അല്ലാഹു അശ്രദ്ധനാണെന്ന് തീർച്ചയായും നീ വിചാരിക്കരുത്. ഒരു ദിവസത്തേക്ക് അവരെ (നീട്ടിവെച്ച്) പിന്തിക്കുക മാത്രമാണവൻ ചെയ്യുന്നത്: അന്ന് ദൃഷ്ടികൾ (മേൽപോട്ട്) തുറിച്ചുനോക്കുന്നതാണ്;**

مُهْطِعِينَ مُقْنِعِى رُءُوسِهِمْ لَا يَرْتَدُّ إِلَيْهِمْ طَرْفُهُمْ ۖ وَأَفْـِٔدَتُهُمْ هَوَآءٌ ﴿٤٣﴾

**﴿43﴾ തങ്ങളുടെ തലകളെ, ഉയർത്തിപ്പിടിച്ചുകൊണ്ട് ധൃതിപ്പെട്ടു വരുന്നവരായിട്ട് – അവരുടെ (കൺ) മിഴി അവരിലേക്ക് തിരിച്ചുവരുകയില്ല. [അവർ പൂർണമായും പരിഭ്രാന്തരായിരിക്കും] അവരുടെ ഹൃദയങ്ങളാകട്ടെ (ബോധമില്ലാതെ) ഒഴിഞ്ഞതുമായിരിക്കും.**

---

﴿42﴾ وَلَا تَحْسَبَنَّ തീർച്ചയായും നീ വിചാരിക്ക (ഗൗനിക്ക) രുത് ٱللَّهَ അല്ലാഹുവിനെ غَافِلًا അശ്രദ്ധനാണെന്ന് عَمَّا يَعْمَلُ പ്രവർത്തിക്കുന്നതിനെപ്പറ്റി الظَّالِمُونَ അക്രമികൾ إِنَّمَا يُؤَخِّرُهُمْ അവൻ അവരെ പിന്തിക്കുക മാത്രം ചെയ്യുന്നു لِيَوْمٍ ഒരു ദിവസത്തേക്ക് تَشْخَصُ ഉയരും (തുറിച്ചുനോക്കും) فِيهِ അതിൽ (അന്ന്) الْأَبْصَارُ ദൃഷ്ടി (കണ്ണു) കൾ ﴿43﴾ مُهْطِعِينَ ധൃതിപ്പെട്ടു വരുന്നവരായി مُقْنِعِي ഉയർത്തിപ്പിടിച്ചുകൊണ്ട് رُءُوسِهِمْ അവരുടെ തലകളെ لَا يَرْتَدُّ തിരിച്ചു (മടങ്ങി) വരുകയില്ല إِلَيْهِمْ അവരിലേക്ക് طَرْفُهُمْ അവരുടെ മിഴി, കൺമിഴി وَأَفْئِدَتُهُمْ അവരുടെ ഹൃദയങ്ങളാകട്ടെ هَوَاءٌ അന്തരീക്ഷമാണ്, വായു

വായിരിക്കും (ഒഴിഞ്ഞതായിരിക്കും)

---

മുശ്‌രിക്കുകളടക്കമുള്ള എല്ലാ അക്രമികളുടെയും-അവർ ഏത് കാലത്തും ദേശത്തുമുള്ളവരായാലും ശരി-നേരെ ശിക്ഷാ നടപടികളൊന്നും എടുക്കാതെ വിട്ടിരിക്കുന്നത് അവരെപ്പറ്റി അല്ലാഹു അശ്രദ്ധനായത് കൊണ്ടൊന്നുമല്ല. ക്വിയാമത്ത് നാളിലേക്ക് നീട്ടി വെച്ചിരിക്കുക മാത്രമാണ്. അന്ന് അവരുടെ മേൽ കർശനമായ നടപടി എടുക്കുക തന്നെ ചെയ്യുമെന്ന് അല്ലാഹു അവരെ താക്കീത് ചെയ്യുകയാണ്. പുനഃരുത്ഥാനത്തിലുള്ള കാഹള വിളിയുണ്ടാകുമ്പോൾ എല്ലാവരും താന്താങ്ങളുടെ ക്വബ്‌റുകളിൽ (മരണശേഷം മറക്കപ്പെട്ട സ്ഥാനങ്ങളിൽ) നിന്ന് വിചാരണാ നിലയിലേക്ക് പരിഭ്രാന്തരായിക്കൊണ്ട് എഴുന്നേറ്റു വരുമ്പോഴുണ്ടാകുന്ന അവരുടെ ദാരുണമായ സ്ഥിതിഗതികളാണ് തുടർന്നുള്ള വാക്യങ്ങളിൽ ചിത്രീകരിച്ചിരിക്കുന്നത്.

وَأَنذِرِ ٱلنَّاسَ يَوْمَ يَأْتِيهِمُ ٱلْعَذَابُ فَيَقُولُ ٱلَّذِينَ ظَلَمُوا۟ رَبَّنَآ أَخِّرْنَآ إِلَىٰٓ أَجَلٍ قَرِيبٍ نُّجِبْ دَعْوَتَكَ وَنَتَّبِعِ ٱلرُّسُلَ ۗ أَوَلَمْ تَكُونُوٓا۟ أَقْسَمْتُم مِّن قَبْلُ مَا لَكُم مِّن زَوَالٍ ﴿٤٤﴾

**﴿44﴾ മനുഷ്യർക്ക് ശിക്ഷ വരുന്ന (ആ) ദിവസത്തെപ്പറ്റി അവർക്ക് നീ മുന്നറിയിപ്പ് നൽകുക.**

**അപ്പോൾ അക്രമം ചെയ്തവർ പറയും: 'ഞങ്ങളുടെ റബ്ബേ! അടുത്തതായ ഒരവധിവരേക്ക് ഞങ്ങളെ (ഒഴിവാക്കി) പിന്തിച്ചു തരേണമേ! ഞങ്ങൾ നിന്റെ വിളിക്ക് ഉത്തരം ചെയ്യുകയും, റസൂലുകളെ പിൻപറ്റുകയും ചെയ്തുകൊള്ളാം!' (അവരോട് പറയപ്പെടും:) 'നിങ്ങൾ മുമ്പ് സത്യം ചെയ്തിരുന്നില്ലേ, നിങ്ങൾക്ക് (ഐഹിക ജീവിതം വിട്ടു) യാതൊരു നീക്കവും ഇല്ലെന്ന്?!**

وَسَكَنتُمْ فِى مَسَـٰكِنِ ٱلَّذِينَ ظَلَمُوٓا۟ أَنفُسَهُمْ وَتَبَيَّنَ لَكُمْ كَيْفَ فَعَلْنَا بِهِمْ وَضَرَبْنَا لَكُمُ ٱلْأَمْثَالَ ﴿٤٥﴾

**﴿45﴾ തങ്ങളുടെ സ്വന്തങ്ങളോട് അക്രമം പ്രവർത്തിച്ചവരുടെ വാസസ്ഥലങ്ങളിൽ നിങ്ങൾ താമസിക്കുകയും ചെയ്തു: അവരെക്കൊണ്ട് നാം എങ്ങിനെ ചെയ്തുവെന്ന് നിങ്ങൾക്കു വ്യക്തമാ (യി മനസ്സിലാ) കുകയും ചെയ്തു; നിങ്ങൾക്ക് നാം ഉപമകൾ വിവരിച്ചുതരുകയും ചെയ്തു. [എന്നിട്ടൊന്നും നിങ്ങൾ അന്ന് വിശ്വസിച്ചില്ല].'**

---

﴿44﴾ وَأَنذِرِ നീ മുന്നറിയിപ്പ് (താക്കീത്) നൽകുക ٱلنَّاسَ മനുഷ്യർക്ക് يَوْمَ ദിവസ

الَّذِينَ ظَلَمُوا ത്തെപ്പറ്റി يَأْتِيهِمُ അവർക്ക് വരുന്ന الْعَذَابُ ശിക്ഷ فَيَقُولُ അപ്പോൾ പറയും الَّذِينَ ظَلَمُوا അക്രമം ചെയ്തവർ رَبَّنَا ഞങ്ങളുടെ റബ്ബേ أَخِّرْنَا ഞങ്ങളെ നീ പിന്തിച്ചു (ഒഴിവാക്കി) തരുക إِلَىٰ أَجَلٍ ഒരവധിവരെ قَرِيبٍ അടുത്തതായ نُجِبْ ഞങ്ങൾ ഉത്തരം ചെയ്യാം دَعْوَتَكَ നിന്റെ വിളിക്ക്, ക്ഷണത്തിന് وَنَتَّبِعِ ഞങ്ങൾ പിൻപറ്റുകയും ചെയ്യാം الرُّسُلَ റസൂലുകളെ أَوَلَمْ تَكُونُوا നിങ്ങളായിരുന്നില്ലേ أَقْسَمْتُمْ നിങ്ങൾ സത്യം ചെയ്തു مِنْ قَبْلُ മുമ്പ് مَا لَكُمْ നിങ്ങൾക്കില്ല എന്ന് مِنْ زَوَالٍ ഒരു നീക്കവും (മാറ്റവും) ﴾45﴿ وَسَكَنتُمْ നിങ്ങൾ വസിക്കുക (താമസിക്കുക) യും ചെയ്തു فِي مَسَاكِنِ വാസസ്ഥല (പാർപ്പിട) ങ്ങളിൽ الَّذِينَ ظَلَمُوا അക്രമം പ്രവർത്തിച്ചവരുടെ أَنفُسَهُمْ തങ്ങളോട് തന്നെ, തങ്ങളുടെ സ്വന്തത്തോട് وَتَبَيَّنَ വ്യക്തമായിത്തീരുകയും ചെയ്തു لَكُمْ നിങ്ങൾക്ക് كَيْفَ എങ്ങിനെയെന്ന് فَعَلْنَا നാം ചെയ്തത് بِهِمْ അവരെക്കൊണ്ട്, അവരിൽ وَضَرَبْنَا നാം ആക്കുക (വിവരിക്കുക) യും ചെയ്തു لَكُمُ നിങ്ങൾക്ക് الْأَمْثَالَ ഉപമകളെ

---

മരണാനന്തര ജീവിതത്തെ നിഷേധിക്കുന്നവർ ഖിയാമത്തുനാളിലെ ശിക്ഷാനുഭവങ്ങൾ കാണുമ്പോൾ, തങ്ങളെ കുറച്ചുകാലത്തേക്കെങ്കിലും ഒന്നുകൂടി ഇഹലോകത്തേക്ക് മടക്കിത്തന്നെങ്കിൽ, തങ്ങൾ സത്യമാർഗവും സത്യവിശ്വാസവും സ്വീകരിച്ചു നന്നായിക്കൊള്ളാമെന്ന് കേണപേക്ഷിക്കും. അതുകൊണ്ട് ഒരു ഫലവും അവർക്ക് കിട്ടുവാൻ പോകുന്നില്ല. അതിന് ഇടവരുത്താതെ നേരത്തെത്തന്നെ സൂക്ഷിക്കണമെന്ന് അവരെ താക്കീത് ചെയ്യാൻ അല്ലാഹു നബിﷺയോട് കൽപിക്കുകയാണ്.

മരണാനന്തര ജീവിതത്തെ നിഷേധിക്കുന്നവർ, ഈ ലോകജീവിതമല്ലാതെ മറ്റൊരു ജീവിതമില്ലെന്ന് തീർത്തുപറയും. അതെ, وَأَقْسَمُوا بِاللَّهِ جَهْدَ أَيْمَانِهِمْ لَا يَبْعَثُ اللَّهُ مَن يَمُوتُ (മരണപ്പെടുന്നവരെ അല്ലാഹു എഴുന്നേൽപിക്കുകയില്ലെന്ന് അവർ തങ്ങളാൽ കഴിയുന്നത്ര ശക്തിയായി സത്യം ചെയ്യും. (16:38) ഇതേ വാക്കല്ലെങ്കിൽ, ഈ അർഥത്തിലുള്ള വാക്കുകളിൽ എല്ലാ കാലത്തെ നിഷേധികളും അത് ഉറപ്പിച്ചും തറപ്പിച്ചും പറയാറുള്ളതാകുന്നു. ഇത്രയും ശക്തമായ ഭാഷയിൽ നിങ്ങൾ നിഷേധിച്ചുവന്നിരുന്ന ആ ജീവിതം ഇപ്പോൾ നിങ്ങൾക്കെങ്ങിനെ അനുഭവപ്പെട്ടു?! നിങ്ങളുടെ ആ സത്യങ്ങളൊക്കെ എവിടെപ്പോയി?! എന്നൊക്കെയുള്ള പരിഹാസവും, ആക്ഷേപവുമാണ് أَوَلَمْ تَكُونُوا.... (നിങ്ങൾ സത്യം ചെയ്തിരുന്നില്ലേ.....) എന്ന് തുടങ്ങിയ വാക്യത്തിൽ കാണുന്നത്. നിങ്ങളെപ്പോലെ നിഷേധികളായിരുന്ന പല അക്രമികളും മുമ്പ് കഴിഞ്ഞുപോകുകയും, അവരുടെ മേൽ അല്ലാഹു ചില ശിക്ഷാ നടപടികൾ എടുക്കുകയും ഉണ്ടായിട്ടുണ്ട്. അവരുടെശേഷം അവർ വസിച്ചിരുന്ന നാടുകളിൽ കഴിഞ്ഞുകൂടുന്ന നിങ്ങൾക്ക് അതെല്ലാം ശരിക്കും മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടുമുണ്ട്. പോരാത്തത്, പ്രവാചകനും, വേദഗ്രന്ഥവും മുഖേന അവരുടെ ഉദാഹരണങ്ങളും, അവരും നിങ്ങളുമായുള്ള സാമ്യങ്ങളും നിങ്ങൾക്ക് വിവരിച്ചു തരപ്പെടുകയും ചെയ്തിരിക്കുന്നു. എന്നിട്ടൊന്നും നിങ്ങൾ പാഠം പഠിച്ചില്ല. നിങ്ങളുടെ നിഷേധത്തിൽനിന്ന് നിങ്ങൾ പിൻമാറിയതുമില്ല. അതുകൊണ്ടാണ് ഈ ഗതികേട് നിങ്ങൾക്ക് അനുഭവിക്കേണ്ടിവന്നത്. എന്നൊക്കെയാണ് പിന്നീട് പറഞ്ഞതിന്റെ സാരം. തുടർന്നുകൊണ്ട് അല്ലാഹു പറയുന്നു:

وَقَدْ مَكَرُوا۟ مَكْرَهُمْ وَعِندَ ٱللَّهِ مَكْرُهُمْ وَإِن كَانَ مَكْرُهُمْ لِتَزُولَ مِنْهُ ٱلْجِبَالُ ﴿٤٦﴾

**﴿46﴾ അവർ അവരുടെ തന്ത്രം പ്രയോഗിക്കുകയുണ്ടായി. അവരുടെ തന്ത്രം അല്ലാഹുവിന്റെ അടുക്കലുണ്ട്താനും. [അതവൻ രേഖപ്പെടുത്തി വെച്ചിട്ടുണ്ട്] അവരുടെ തന്ത്രം-അത് നിമിത്തം പർവ്വതങ്ങൾ (തൽസ്ഥാനത്തുനിന്ന്) നീങ്ങിപ്പോകുവാൻ (തക്കതൊന്നും) ആയിട്ടില്ല.**

﴿46﴾ وَقَدْمَكَرُوا അവർ തന്ത്രം പ്രയോഗിച്ചിട്ടുണ്ട് مَكْرَهُمْ അവരുടെ തന്ത്രം وَعِنْدَاللهِ അല്ലാഹുവിന്റെ അടുക്കലുണ്ട്താനും مَكْرُهُمْ അവരുടെ തന്ത്രം وَإِنْ كَانَ ആയിട്ടില്ല (ഇല്ല), നിശ്ചയമായും ആകുന്നു مَكْرُهُمْ അവരുടെ തന്ത്രം لِتَزُولَ നീങ്ങിപ്പോകുവാൻ (തക്ക വണ്ണം) مِنْهُ അത് നിമിത്തം الْجِبَالُ മലകൾ, പർവ്വതങ്ങൾ

അവർ തങ്ങൾക്ക് കഴിയുമാറുള്ള എല്ലാ തന്ത്രങ്ങളും അക്രമങ്ങളും പ്രയോഗിച്ചു കൊണ്ടിരുന്നു. ഒന്നും അല്ലാഹു അറിയാതെ പോയിട്ടില്ല. എല്ലാം അവൻ രേഖപ്പെടുത്തിവെച്ചിട്ടുണ്ട്. അതിന്റെ ഫലം അവർക്ക് വഴിയെ അറിയുകയും ചെയ്യാം. അവർ പ്രയോഗിച്ച തന്ത്രങ്ങൾ എത്ര വമ്പിച്ചതായിരുന്നാലും പർവ്വതങ്ങളെ സ്ഥാനം വിട്ടു നീക്കിക്കളയുമാറ് അത്ര വമ്പിച്ചതൊന്നുമായിരുന്നില്ല അവ എന്ന് സാരം.

അവസാന വാക്യത്തിലെ وَإِنْ كَانَ (വഇൻ-കാന) എന്ന വാക്കിന് 'ആയിട്ടില്ല' എന്ന് നിഷേധ രൂപത്തിലും 'നിശ്ചയമായും ആയിരിക്കുന്നു' എന്ന് സ്ഥാപനരൂപത്തിലും അർഥം കൽപിക്കുവാൻ സാധ്യതയുണ്ട് (*) രണ്ട് പ്രകാരത്തിലും ക്വുർആൻ വ്യാഖ്യാതാക്കൾ അർഥം കൽപിച്ചിട്ടുമുണ്ട്. ഒന്നാമത്തെ അർഥപ്രകാരം, അവരുടെ തന്ത്രം നിമിത്തം പർവ്വതങ്ങൾ നീങ്ങിപ്പോകുവാനായിട്ടില്ല- അഥവാ അത് അത്ര വമ്പിച്ചതായിരുന്നില്ല- എന്ന് പരിഹാസരൂപത്തിൽ പറഞ്ഞതായിരിക്കും ആ വാക്യം. ഈ അർഥമാണ് പരിഭാഷയിൽ സ്വീകരിക്കപ്പെട്ടിരിക്കുന്നത്. ഭൂമിയിലൂടെ അഹങ്കരിച്ചു നടക്കുന്നവരോട് إِنَّكَ لَنْ تَخْرِقَ الأَرْضَ..... (നീ ഭൂമിയെ കീറിപ്പൊളിക്കുകയില്ല, നീളത്തിൽ പർവ്വതങ്ങളോളം നീ എത്തുകയുമില്ല. (17:37) എന്ന് പറഞ്ഞത്പോലെയുള്ള ഒരു പ്രയോഗമായിരിക്കും അപ്പോൾ അത്. രണ്ടാമത്തെ അർഥപ്രകാരം, അവരുടെ കുതന്ത്രം നിമിത്തം പർവ്വതങ്ങൾ നീങ്ങിപ്പോകുമാറായിരിക്കുന്നു- അഥവാ അവ വളരെ വമ്പിച്ചതായിരുന്നുവെന്ന് പരിഹാസരൂപത്തിൽ പറഞ്ഞു നിന്ദിക്കലായിരിക്കും ഉദ്ദേശ്യം. അപ്പോൾ അല്ലാഹുവിന് മക്കളുണ്ടെന്ന് പറയുന്നവരുടെ വാദത്തെപ്പറ്റി .............. (ആകാശങ്ങൾ അത്മൂലം പൊട്ടിപ്പിളരുകയും, ഭൂമി വിണ്ടുകീറുകയും, മലകൾ തകർന്നുവീഴുകയും ചെയ്യുമാറാകുന്നു! (19:20) എന്ന് പറഞ്ഞതുപോലെയുള്ള ഒരു പ്രയോഗവുമായിരിക്കും. രണ്ടിൽ ഏതർഥം സ്വീകരിച്ചാലും ശരി, അവരുടെ തന്ത്രം എത്രതന്നെ കടുത്തതായിരുന്നാലും അല്ലാഹുവിന്റെ അടുക്കൽ അത് കേവലം നിസ്സാരമാണെന്നായിരിക്കും ആ വാക്യത്തിന്റെ താൽപര്യം.

(*)يعنى يحتمل ان تكون (ان) نافية او مؤكدة لما بعدها هـ

فَلَا تَحۡسَبَنَّ ٱللَّهَ مُخۡلِفَ وَعۡدِهِۦ رُسُلَهُۥٓۚ إِنَّ ٱللَّهَ عَزِيزٞ ذُو ٱنتِقَامٖ ﴿٤٧﴾

**﴾47﴿ ആകയാൽ, അല്ലാഹുവിനെക്കുറിച്ച് അവന്റെ റസൂലുകളോടുള്ള വാഗ്ദത്തം (അവൻ) ലംഘിക്കുന്നവനാണെന്ന് തീർച്ചയായും നീ വിചാരിച്ചുപോകരുത്. നിശ്ചയമായും അല്ലാഹു, പ്രതാപശാലിയും, ശിക്ഷാനടപടി എടുക്കുന്നവനുമാണ്.**

يَوۡمَ تُبَدَّلُ ٱلۡأَرۡضُ غَيۡرَ ٱلۡأَرۡضِ وَٱلسَّمَٰوَٰتُۖ وَبَرَزُواْ لِلَّهِ ٱلۡوَٰحِدِ ٱلۡقَهَّارِ ﴿٤٨﴾

**﴾48﴿ (അതെ) ഭൂമി (ഈ ഭൂമിയല്ലാത്തതായും, ആകാശങ്ങളും (ഈ ആകാശങ്ങളല്ലാത്തതായും) മാറ്റപ്പെടുന്ന ദിവസം! അവർ (എല്ലാം) ഏകനായ, സർവാധികാരിയായ അല്ലാഹുവിങ്കലേക്ക് (ക്വബ്റുകളിൽനിന്ന്) പ്രത്യക്ഷപ്പെട്ടു വരികയും ചെയ്യും.**

---

﴾47﴿ فَلَا تَحۡسَبَنَّ ആകയാൽ, തീർച്ചയായും നീ കരുതേണ്ട, ഗണിക്കരുത് ٱللَّهَ അല്ലാഹുവിനെ مُخۡلِفَ വ്യത്യാസം ചെയ്യുന്ന (ലംഘിക്കുന്ന) വനെന്ന് وَعۡدِهِ അവന്റെ വാഗ്ദത്തത്തെ رُسُلَهُ അവന്റെ റസൂലുകളോട് إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു عَزِيزٌ പ്രതാപശാലിയാണ്. വീര്യപ്പെട്ടവനാണ് ذُو انتِقَامٍ ശിക്ഷാനടപടിയുള്ളവനാണ് ﴾48﴿ يَوۡمَ تُبَدَّلُ മാറ്റ (പകരമാക്ക) പ്പെടുന്ന ദിവസം الأَرۡضُ ഭൂമി غَيۡرَ الأَرۡضِ ഭൂമിയല്ലാത്തതായി (മറ്റൊരു ഭൂമിയായി) وَالسَّمَاوَاتُ ആകാശങ്ങളും وَبَرَزُوا അവർ പ്രത്യക്ഷപ്പെടുക [വെളിക്കു വരുക - വെളിവാകുക] യും ചെയ്യും لِلَّهِ الۡوَاحِدِ ഏകനായ അല്ലാഹുവിങ്കലേക്ക് الۡقَهَّارِ സർവാധികാരിയായ

---

ഈ ഭൂമി മറ്റൊരു ഭൂമിയായും, ആകാശങ്ങൾ വേറെ ആകാശങ്ങളായും മാറ്റപ്പെടുന്ന ദിവസം എന്ന് പറഞ്ഞത് ക്വിയാമത്ത്നാളാണെന്ന് സ്പഷ്ടമാകുന്നു. എന്നാൽ, ഈ മാറ്റം എപ്രകാരമായിരിക്കുമെന്ന് തീർത്തുപറയുവാൻ നമുക്ക് കഴിയുകയില്ല. അല്ലാഹുവിനേ അതറിയുകയുള്ളൂ. ക്വിയാമത്ത്നാളിൽ ഉണ്ടാകുന്ന പല സംഭവ വികാസങ്ങളെയും മാറ്റങ്ങളെയും കുറിച്ച് ക്വുർആനിൽ പലേടങ്ങളിലായി വളരെയധികം കാര്യങ്ങൾ പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. അവയിൽനിന്ന് ആകാശഭൂമികളുടെ നിലവിലുള്ള പ്രകൃതിയിലും സ്വഭാവത്തിലും വമ്പിച്ച മാറ്റം സംഭവിക്കുവാനിരിക്കുന്നുവെന്ന് മൊത്തത്തിൽ മനസ്സിലാക്കാം. താഴെ സൂറത്തുകളിലാണ് ഇത് സംബന്ധിച്ച് കൂടുതൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്. ഉദാഹരണാർഥം ചിലത് ചൂണ്ടിക്കാട്ടാം.

1. ആകാശം ശക്തമായി പ്രകമ്പനംകൊള്ളും. മലകൾ ശക്തിയായ സഞ്ചാരം സഞ്ചരിക്കും. (52:9, 10).

2. 'നക്ഷത്രങ്ങൾ തുടച്ചുമായിക്കപ്പെടും, ആകാശം തുറന്നു വിടർത്തപ്പെടും. (77:8,9)

3. ആകാശം തുറക്കപ്പെടും. എന്നിട്ട് അത് പല കവാടങ്ങളുള്ളതായിത്തീരും, മല

കൾ (സ്ഥാനം വിട്ടു) നടത്തപ്പെടും, അത് കാനൽ സമാനമായിത്തീരും. (78:19, 20).

4. സൂര്യൻ ചുറ്റിപ്പൊതിയപ്പെടും, നക്ഷത്രങ്ങൾ ഉതിർന്നുവീഴും... കാട്ടുജീവികൾ ഒരുമിച്ചു കൂട്ടപ്പെടും. സമുദ്രങ്ങൾ തിളച്ചുമറിക്കപ്പെടും. (81:1-6)

5. ആകാശം പൊട്ടിപ്പിളരും, നക്ഷത്രങ്ങൾ കൊഴിഞ്ഞുവീഴും, സമുദ്രങ്ങൾ പൊട്ടി ഒഴുക്കപ്പെടും, ക്വബ്‌റുകൾ (അടിമേൽ) മറിച്ചിടപ്പെടും. (82:1-4)

6. മലകളെ പൊടിച്ചു പാറ്റുകയും, എന്നിട്ട് സമനിരപ്പാക്കുകയും ചെയ്യും. അതിൽ ഉയർച്ചയോ താഴ്ചയോ കാണുകയില്ല. (20:105-107)

ഇതുപോലെ വേറെയും പലതും കാണാം. നബിﷺ അരുളിച്ചെയ്തതായി സഹ്‌ലുബ്നുസഅ്ദ് (റ) ഉദ്ധരിക്കുന്നു: '(തരിച്ചെടുത്ത) ശുദ്ധമായ മാവ്കൊണ്ടുണ്ടാക്കിയ അപ്പം കണക്കെ, തനി വെള്ളയായ ഒരു ഭൂമിയിൽ ക്വിയാമത്ത്നാളിൽ മനുഷ്യർ ഒരുമിച്ചുകൂട്ടപ്പെടും. അവിടെ ഒരാൾക്കും (സ്ഥാനനിർണയം ചെയ്യത്തക്ക) ഒരടയാളവും ഉണ്ടായിരിക്കയില്ല'. (ബു.മു.)

ചുരുക്കിപ്പറഞ്ഞാൽ, നമ്മുടെ ഊഹങ്ങൾക്കെല്ലാം അതീതമായ അനേക മാറ്റങ്ങൾ അന്ന് ലോകത്ത് സംഭവിക്കും. സൂക്ഷ്മമായ അറിവ് അല്ലാഹുവിന് മാത്രം. ശുദ്ധശൂന്യതയിൽ നിന്ന് അറ്റമില്ലാത്ത ഈ അഖിലാണ്ഡത്തെ സൃഷ്ടിച്ചു പരിപാലിച്ചുവരുന്ന സ്രഷ്ടാവിന് അതിൽ ഏത് തരത്തിലുള്ള മാറ്റവും വരുത്തുവാനും, മറ്റൊരു ലോകവ്യവസ്ഥ നിലവിൽ കൊണ്ടുവരാനും യാതൊരു പ്രയാസവും ഇല്ലതന്നെ. ലോകാവസാനം വരെ മരണമടഞ്ഞുപോയ ജനകോടികളെല്ലാം അവരവരുടെ ക്വബ്ർസ്ഥാനങ്ങളിൽ നിന്ന് -ഓരോരുത്തനും എങ്ങിനെ, എവിടെ മറമാടപ്പെട്ടിരുന്നുവോ അവിടങ്ങളിൽ നിന്ന്-അല്ലാഹുവിന്റെ മുമ്പാകെ വിചാരണാനിലയത്തിലേക്ക് വെളിക്ക് വരുന്നതാണ്. അന്നത്തെ സർവാധികാരം ഏകനായ അല്ലാഹുവിന് മാത്രമായിരിക്കും. നാമമാത്രമായ അധികാരമെങ്കിലും ആർക്കുമാർക്കും ഉണ്ടായിരിക്കയില്ല. لِّمَنِ الْمُلْكُ الْيَوْمَ لِلَّهِ الْوَاحِدِ الْقَهَّارِ (അന്ന് ആർക്കാണ് രാജാധികാരം ? സർവാധികാരിയായ ഏകനായ അല്ലാഹുവിനു തന്നെ) ആ അവസരത്തിൽ ദുർമാർഗികളായ കുറ്റവാളികളുടെ സ്ഥിതികളെന്തായിരിക്കുമെന്ന് അല്ലാഹു വിവരിക്കുന്നു:-

وَتَرَى ٱلْمُجْرِمِينَ يَوْمَئِذٍ مُّقَرَّنِينَ فِى ٱلْأَصْفَادِ ﴿٤٩﴾

**﴾49﴿ അന്നത്തെ ദിവസം, കുറ്റവാളികളെ ചങ്ങലകളിൽ കൂട്ടി ബന്ധിക്കപ്പെട്ടവരായി നിനക്ക് കാണാവുന്നതുമാണ്.**

سَرَابِيلُهُم مِّن قَطِرَانٍ وَتَغْشَىٰ وُجُوهَهُمُ ٱلنَّارُ ﴿٥٠﴾

**﴾50﴿ അവരുടെ കുപ്പായങ്ങൾ പന്തംകൊണ്ടായിരിക്കും; അവരുടെ മുഖങ്ങളെ അഗ്നി മൂടുകയും ചെയ്യും;**

لِيَجْزِىَ ٱللَّهُ كُلَّ نَفْسٍ مَّا كَسَبَتْ ۚ إِنَّ ٱللَّهَ سَرِيعُ ٱلْحِسَابِ ﴿٥١﴾

**﴾51﴿ എല്ലാ (ഓരോ) വ്യക്തിക്കും അത് (പ്രവർത്തിച്ചു) സമ്പാദിച്ചതിന് അല്ലാഹു പ്രതിഫലം നൽകുവാൻ വേണ്ടിയത്രെ (അത്) നിശ്ചയമായും അല്ലാഹു, വിചാരണ വേഗം ചെയ്യുന്നവനാകുന്നു.**

﴾49﴿ وَتَرَى നീ കാണുകയും ചെയ്യും, നിനക്ക് കാണാം الْمُجْرِمِينَ കുറ്റവാളികളെ يَوْمَئِذٍ അന്ന്, ആ ദിവസം مُقَرَّنِينَ കൂട്ടിച്ചേർക്ക (ബന്ധിക്ക) പ്പെട്ടവരായി فِي الْأَصْفَادِ കുടുക്കു (ചങ്ങല-കെട്ടുകയറ്-ആമം) കളിൽ ﴾50﴿ سَرَابِيلُهُمْ അവരുടെ കുപ്പായങ്ങൾ, ആടകൾ مِنْ قَطِرَانٍ പന്തത്തിനാലായിരിക്കും, താർ കൊണ്ടായിരിക്കും وَتَغْشَى മൂടുക (പൊതിയുക) യും ചെയ്യും وُجُوهَهُمُ അവരുടെ മുഖങ്ങളെ النَّارُ അഗ്നി, നരകം, തീ. ﴾51﴿ لِيَجْزِيَ പ്രതിഫലം നൽകുവാൻ വേണ്ടി اللَّهُ അല്ലാഹു كُلَّ نَفْسٍ എല്ലാ വ്യക്തിക്കും (ദേഹത്തിന്നും, ആത്മാവിന്നും) مَا كَسَبَتْ അത് സമ്പാദിച്ച (പ്രവർത്തിച്ച) തിന് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു سَرِيعُ വേഗതയുള്ളവനാണ് الْحِسَابِ വിചാരണ

'ചങ്ങലകളിൽ കൂട്ടി ബന്ധിക്കപ്പെട്ടവരായിരിക്കു'മെന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം അവർ പരസ്പരം ചങ്ങല കൊണ്ട് കൂട്ടി ബന്ധിക്കപ്പെടുമെന്നും, അവരുടെ അവയവങ്ങൾ തമ്മിൽ കൂട്ടിബന്ധിക്കപ്പെടുമെന്നും ആകാവുന്നതാണ്. **قطران** (ഖ്വത്വിറാൻ) എന്ന വാക്കിനാണ് 'പന്തം' എന്ന് അർഥം കൽപിച്ചത്. 'കീൽ' അഥവാ 'താർ' എന്നും മറ്റും അതിന് അർഥം പറയപ്പെട്ടുകാണാം. വേഗം തീ പിടിച്ചു ആളിക്കത്തുന്നതും, ഉഷ്ണം കൂടുതൽ വർധിപ്പിക്കുന്നതുമായ പദാർഥമായിരിക്കും അവരുടെ കുപ്പായമെന്ന് താൽപര്യം. അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ. ഈ സൂറത്ത് അല്ലാഹു ഇങ്ങിനെ അവസാനിപ്പിക്കുന്നു:-

هَٰذَا بَلَٰغٌ لِّلنَّاسِ وَلِيُنذَرُوا۟ بِهِۦ وَلِيَعْلَمُوٓا۟ أَنَّمَا هُوَ إِلَٰهٌ وَٰحِدٌ وَلِيَذَّكَّرَ أُو۟لُوا۟ ٱلْأَلْبَٰبِ ﴿٥٢﴾

**﴾52﴿ ഇത് [ക്വുർആൻ] മനുഷ്യർക്ക് (എത്തിക്കാനുള്ള) ഒരു സന്ദേശമാകുന്നു. ഇത്മൂലം അവർക്ക് മുന്നറിയിപ്പ് (അഥവാ താക്കീത്) നൽകപ്പെടുവാൻ വേണ്ടിയും, അവൻ [അല്ലാഹു] ഒരേ ഒരു ആരാധ്യൻ മാത്രമാണെന്ന് അവർ അറിയുവാൻ വേണ്ടിയും, ബുദ്ധിമാൻമാർ ഉറ്റാലോചിക്കുവാൻ വേണ്ടിയും ആകുന്നു.**

﴾52﴿ هَذَا ഇത് بَلَاغٌ ഒരു സന്ദേശമാണ് (എത്തിക്കാനുള്ളതാണ്) لِلنَّاسِ മനുഷ്യർക്ക് وَلِيُنْذَرُوا അവർ താക്കീത് (മുന്നറിയിപ്പ്) നൽകപ്പെടുവാനും بِهِ അത്കൊണ്ട്, ഇത് മൂലം وَلِيَعْلَمُوا അവർ അറിയുവാനും أَنَّمَا هُوَ അവൻ മാത്രം എന്ന് إِلَٰهٌ وَاحِدٌ ഏകനായ ആരാധ്യൻ (എന്ന്) وَلِيَذَّكَّرَ ഉറ്റാലോചിക്കുവാനും أُولُو الْأَلْبَابِ ബുദ്ധിമാൻമാർ.

ഉറ്റാലോചിച്ചു കാര്യം ഗ്രഹിക്കുന്ന ബുദ്ധിമാൻമാരിൽ നമ്മെയെല്ലാം അല്ലാഹു ഉൾപ്പെടുത്തട്ടെ, ക്വിയാമത്ത് നാളിലെ ഭയങ്കരതകളിൽ നിന്ന് അവൻ നമുക്കെല്ലാം രക്ഷ നൽകുകയും ചെയ്യട്ടെ. ആമീൻ.

سورة الحجر

# 15. സൂറത്തുല്‍ ഹിജ്ര്‍

മക്കയില്‍ അവതരിച്ചത് - വചനങ്ങള്‍ 99 - വിഭാഗം (റുകൂഉ്) 6

ഈ സൂറത്തിലെ 80-ാം വചനത്തില്‍ സ്വാലിഹ് നബി(അ) യുടെ രാജ്യമായ ഹിജ്റിനെക്കുറിച്ച് പരാമര്‍ശമുള്ളതില്‍നിന്നാണ് ഇതിന് സൂറത്തുല്‍ ഹിജ്ര്‍ എന്ന പേര് വന്നത്.

## ജുസ്ഉ് - 14

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തില്‍**

الٓرۚ تِلۡكَ ءَايَٰتُ ٱلۡكِتَٰبِ وَقُرۡءَانٖ مُّبِينٖ ۝١

**《1》 അലിഫ് ലാം റാ ( *)**

**ഇവ (വേദ) ഗ്രന്ഥത്തിന്റെയും, (കാര്യങ്ങള്‍) സ്പഷ്ടമാക്കുന്ന ( മഹത്തായ ക്വുര്‍ആന്റെയും ആയത്തു [സൂക്തം]കളാകുന്നു**

رُّبَمَا يَوَدُّ ٱلَّذِينَ كَفَرُواْ لَوۡ كَانُواْ مُسۡلِمِينَ ۝٢

**《2》 ചിലപ്പോഴൊക്കെ അവിശ്വാസികള്‍ കൊതിച്ചുപോകും: തങ്ങള്‍ 'മുസ്ലിം'കള്‍ [അല്ലാഹുവിന് കീഴൊതുങ്ങിയവര്‍] ആയിരുന്നെങ്കില്‍ (കൊള്ളാമായിരുന്നു) എന്ന്.**

---

《1》 الر അലിഫ് -ലാം -റാ تِلْكَ അവ( ഇവ) آيَاتُ ആയത്തുകളാകുന്നു الْكِتَابِ (വേദ) ഗ്രന്ഥത്തിന്റെ وَقُرْآنٍ ഒരു ക്വുര്‍ആന്റെയും (പാരായണ ഗ്രന്ഥത്തിന്റെയും) مُبِينٍ സ്പഷ്ടമായ, സ്പഷ്ടമാക്കുന്ന 《2》 رُبَمَا ചിലപ്പോള്‍ , ഒരുവേള يَوَدُّ കൊതിക്കും,

*(*) അല്‍ ബക്വറഃയിലും മറ്റും വിവരിച്ചത് ഓര്‍ക്കുക.*

مُسْلِمِينَ മുസ്‌ലിംകൾ അവരായിരുന്നെങ്കിൽ എന്ന് لَوْ كَانُوا അവിശ്വസിച്ചവർ الَّذِينَ كَفَرُوا മോഹിക്കും

ذَرْهُمْ يَأْكُلُوا۟ وَيَتَمَتَّعُوا۟ وَيُلْهِهِمُ ٱلْأَمَلُ ۖ فَسَوْفَ يَعْلَمُونَ ﴿٣﴾

**《3》 (നബിയേ) അവരെ വിട്ടേക്കുക: അവർ തിന്നുകയും, സുഖമനുഭവിക്കുകയും, അതിമോഹം അവരെ അശ്രദ്ധയിലാക്കുകയും ചെയ്തുകൊണ്ടിരിക്കട്ടെ; വഴിയെ അവർ അറിഞ്ഞുകൊള്ളും.**

《3》 ذَرْهُمْ അവരെ വിട്ടേക്കുക يَأْكُلُوا അവർ തിന്നുകൊണ്ടിരിക്കട്ടെ وَيَتَمَتَّعُوا അവർ സുഖമനുഭവിക്കുകയും ചെയ്യട്ടെ وَيُلْهِهِمُ അവരെ അശ്രദ്ധയിലാക്കുകയും الْأَمَلُ അതിമോഹം , അത്യാഗ്രഹം فَسَوْفَ എന്നാൽ വഴിയെ يَعْلَمُونَ അവർ അറിയുന്നതാണ്

رُبَمَا (റുബമാ) എന്നും رُبَّمَا (റുബ്ബമാ) എന്നും ഇവിടെ വായിക്കപ്പെട്ടിട്ടുണ്ട്. അർത്ഥം രണ്ടായാലും ഒന്ന് തന്നെ. ചിലപ്പോൾ, ഒരുപക്ഷേ, ഒരുവേള എന്നിങ്ങനെ അൽപത്വത്തെ കുറിക്കുന്നതാണ് ആ പദം. ചിലപ്പോൾ സന്ദർഭമനുസരിച്ച് ആധിക്യത്തെ സൂചിപ്പിച്ചും അത് ഉപയോഗിക്കപ്പെടാറുണ്ട്. (*) പതിവായി ഒരാളുടെ സഹായത്തെ ആശ്രയിച്ചു വരുന്ന ഒരു മനുഷ്യന്റെ നന്ദിക്കേടിനെക്കുറിച്ച് പറയുമ്പോൾ 'നീ ചിലപ്പോൾ എന്റെ സഹായത്തിന് വേണ്ടി വന്നേക്കും' എന്ന് അയാൾ പറയുമ്പോൾ, നിനക്ക് എന്റെ സഹായം എപ്പോഴും ആവശ്യമായിരിക്കുമെന്നാണല്ലോ അതിന്റെ താൽപര്യം അതുപോലെ, അവിശ്വാസികൾ ഇപ്പോൾ നിഷേധത്തിന്റെ മർക്കട മുഷ്ടിയിൽ തന്നെയാണുള്ളതെങ്കിലും വഴിയെ അവർ, തങ്ങൾ മുസ്‌ലിംകളായി സത്യവിശ്വാസം സ്വീകരിച്ചിരുന്നുവെങ്കിൽ നന്നായേനേ എന്ന് പലപ്പോഴും കൊതിച്ചു പോവുക തന്നെ ചെയ്യും; ഉപദേശങ്ങളും ദൃഷ്ടാന്തങ്ങളും വിലവെക്കാത്ത അവർ തൽക്കാലം അവരുടെ സുഖസൗകര്യങ്ങളിലും വ്യാമോഹങ്ങളിലും സ്വൈരവിഹാരം കൊള്ളട്ടെ; വഴിയെ അതിന്റെ ഫലം അറിഞ്ഞുകൊള്ളും എന്ന് സാരം.

മരണവേളയിലെയും, ക്വിയാമത്ത് നാളിലെയും, വിചാരണവേളയിലെയും ഭയങ്കരതകൾ അനുഭവപ്പെടുമ്പോഴും, സത്യവിശ്വാസികളെ സ്വർഗത്തിലേക്കും അവിശ്വാസികളെ നരകത്തിലേക്കും തിരിക്കുമ്പോഴും, നരകത്തിലെ ശിക്ഷാ നടപടികൾക്ക് വിധേയരാകുമ്പോഴും സത്യവിശ്വാസികളായ പാപികളുടെ നരകശിക്ഷയുടെ കാലാവധി കഴിഞ്ഞ ശേഷം അവർ നരകത്തിൽ നിന്ന് മോചിക്കപ്പെടുന്നത് കാണുമ്പോഴും – അങ്ങനെ പല അവസരങ്ങളിലും – അവിശ്വാസികൾ അപ്രകാരം കൊതിക്കുകയും പറയുകയും ചെയ്തു കൊണ്ടിരിക്കുമെന്ന് പല ക്വുർആൻ വചനങ്ങളിൽ നിന്നും, നബിവചനങ്ങളിൽ നിന്നും അറിയപ്പെട്ടിട്ടുള്ളതാണ്. ഇതാണിവിടെ ക്വുർആൻ വ്യാഖ്യാതാക്കൾ പൊതുവെ അംഗീകരിച്ചിട്ടുള്ള പ്രബലമായ വ്യാഖ്യാനം. മറ്റൊരു അഭിപ്രായപ്രകാരം, തങ്ങൾ മുസ്‌ലിംകളായിരുന്നെങ്കിൽ നന്നായേനെ എന്ന് അവിശ്വാസികൾ കൊതിച്ചു പോകുമെന്ന് പറഞ്ഞത്, സത്യവിശ്വാസികൾക്ക് ഭൂമിയിൽ പിന്നീട് ലഭിക്കുന്ന വിജയവും സ്വാധീനവും കാണുമ്പോഴായിരിക്കും എന്നാകുന്നു. ഈ അഭിപ്രായ

(*) يعنى ان اصله للتقليل وقد يراد به التكثير

പ്രകാരം ഇസ്‌ലാമിന് വിജയവും സ്വാധീനവും വർദ്ധിച്ചുകൊണ്ടിരിക്കുന്ന ആദ്യകാലത്തെ അവിശ്വാസികളെ സംബന്ധിച്ചാണ് ഈ പ്രസ്താവന എന്ന് വെക്കേണ്ടി വരുന്നതാണ് . ഒന്നാമത്തെ അഭിപ്രായ പ്രകാരം എല്ലാ അവിശ്വാസികളെയും സംബന്ധിച്ച ഒരു പ്രസ്താവനയായിരിക്കും ഇത്. والله اعلم

وَمَآ أَهۡلَكۡنَا مِن قَرۡيَةٍ إِلَّا وَلَهَا كِتَابٌ مَّعۡلُومٌ ﴿٤﴾

**﴾4﴿ ഒരു രാജ്യത്തെയും [രാജ്യക്കാരെയും] തന്നെ, അതിന് അറിയപ്പെട്ടതായ (നിശ്ചിത) നിയമം ഉണ്ടായിക്കൊണ്ടല്ലാതെ നാം നശിപ്പിച്ചിട്ടില്ല.**

مَّا تَسۡبِقُ مِنۡ أُمَّةٍ أَجَلَهَا وَمَا يَسۡتَـٔۡخِرُونَ ﴿٥﴾

**﴾5﴿ ഒരു സമുദായവും തന്നെ, അതിന്റെ (നിശ്ചിത) അവധിയെ മുൻകടക്കുകയില്ല; (അതിനപ്പുറം ) പിന്തിപ്പോകുകയുമില്ല.**

---

﴾4﴿ وَمَاأَهۡلَكۡنَا നാം നശിപ്പിച്ചിട്ടില്ല مِنۡ قَرۡيَةٍ ഒരു രാജ്യത്തെയും തന്നെ إِلا وَلَهَا അതിന് ( ഉണ്ടായിട്ട്) ഇല്ലാതെ كِتَابٌ ഒരു രേഖ(നിയമം- നിശ്ചയം) مَعۡلُومٌ അറിയപ്പെട്ട ﴾5﴿ مَاتَسۡبِقُ മുൻ കടക്കുകയില്ല مِنۡ أُمَّةٍ ഒരു സമുദായവും തന്നെ أَجَلَهَا അതിന്റെ അവധി وَمَايَسۡتَأۡخِرُونَ അവർ പിന്തിപ്പോകുകയുമില്ല

---

ഓരോ ജനതയുടെയും നാശം എപ്പോഴാണ്, എങ്ങിനെയാണ് എന്നൊക്കെ ചില നിയമങ്ങളും വ്യവസ്ഥകളും അടങ്ങുന്ന ഓരോ അവധി അല്ലാഹു നിശ്ചയിച്ചിട്ടുണ്ട്. ആ അവധി പൂർത്തിയാകുമ്പോഴേ അത് സംഭവിക്കൂ. അതിന് മുമ്പോ പിമ്പോ ഒരിക്കലും അത് സംഭവിക്കുകയില്ല. അതുപോലെ, ഈ മുശ്‌രിക്കുകൾക്കുമുണ്ട് ഒരവധി. അത് വരുമ്പോൾ ഇവരുടെ ഊഴവും വരുമെന്ന് താൽപര്യം.

وَقَالُواْ يَـٰٓأَيُّهَا ٱلَّذِى نُزِّلَ عَلَيۡهِ ٱلذِّكۡرُ إِنَّكَ لَمَجۡنُونٌ ﴿٦﴾

**﴾6﴿ അവർ [അവിശ്വാസികൾ] പറയുന്നു:ഹേ, പ്രമാണം [ക്വുർആൻ] ഇറക്കപ്പെട്ടിട്ടുള്ളവനേ, നിശ്ചയമായും നീ ഒരു ഭ്രാന്തൻ തന്നെ!**

لَّوۡ مَا تَأۡتِينَا بِٱلۡمَلَـٰٓئِكَةِ إِن كُنتَ مِنَ ٱلصَّـٰدِقِينَ ﴿٧﴾

**﴾7﴿ നീ സത്യവാൻമാരിൽപ്പെട്ടവനാണെങ്കിൽ ഞങ്ങളുടെ അടുക്കൽ നീ മലക്കുകളെ കൊണ്ടുവരാത്തതെന്താണ്?!**

---

﴾6﴿ وَقَالُوا അവർ പറയുന്നു , പറയുകയാണ് يَاأَيُّهَا الَّذِي ഹേ യാതൊരുവനേ نُزِّلَ عَلَيۡهِ അവന്റെ മേൽ ഇറക്കപ്പെട്ടിരിക്കുന്നു الذِّكۡرُ പ്രമാണം, സ്മരണ إِنَّكَ നിശ്ചയമായും നീ لَمَجۡنُونٌ ഒരു ഭ്രാന്തൻ തന്നെ ﴾7﴿ لَوۡ مَا تَأۡتِينَا നീ ഞങ്ങൾക്ക് വന്നുകൂടേ, വരാത്ത

തെന്ത് بِالْمَلَائِكَةِ മലക്കുകളെകൊണ്ട്, മലക്കുകളുമായി إِنْ كُنْتَ നീ ആകുന്നുവെങ്കിൽ مِنَ الصَّادِقِينَ സത്യവാൻമാരിൽ പെട്ട (വൻ)

ذِكْر (ദിക്ർ) എന്ന വാക്കിന് സന്ദർഭം പോലെ സ്മരണ, പ്രമാണം, കീർത്തി, പ്രസ്താവന എന്നൊക്കെ അർത്ഥം കൽപിക്കാം. പ്രമാണം എന്ന അർത്ഥത്തിലാണ് ഇവിടെ അതുള്ളത്. അതിനോട് ال(അൽ) എന്ന അവ്യയം ചേർത്ത് الذِّكْر എന്നു പറയുമ്പോൾ അതൊരു പ്രത്യേക പ്രമാണത്തെ ഉദ്ദേശിച്ചായിരിക്കും പറയപ്പെട്ടിരിക്കുക. നബി തിരുമേനിയുമായി ബന്ധപ്പെടുത്തി പറഞ്ഞിരിക്കകൊണ്ട് ഇവിടെ അത്കൊണ്ടുള്ള വിവക്ഷ ക്വുർആനാണെന്ന് വ്യക്തമാകുന്നു . താഴെ 9-ാം വചനത്തിന്റെയും സൂറത്തുന്നഹ്ൽ: 43,44 എന്നീ വചനങ്ങളുടെയും വ്യഖ്യാനങ്ങളിൽ നിന്ന് ഈ വാക്കിന്റെ ഉദ്ദേശ്യം കൂടുതൽ വ്യക്തമാകുന്നതാണ്.

നബിﷺയെക്കുറിച്ച് ഭ്രാന്തൻ എന്ന അവരുടെ ആരോപണത്തിന് കാരണം ക്വുർആൻ മുഖേന നബി പ്രബോധനം ചെയ്യുന്ന തത്വങ്ങളിൽ അവർക്കുള്ള പ്രതിഷേധവും, നിഷേധവുമല്ലാതെ മറ്റൊന്നുമല്ലെന്ന് സ്പഷ്ടം തന്നെ. മൂസാ നബി(അ)യുടെ പ്രസ്താവനക്ക് പ്രത്യുത്തരം പറയുവാൻ കഴിയാതെ വന്നപ്പോൾ, ജനങ്ങളെ അഭിമുഖീകരിച്ചുകൊണ്ട് ഫിർഔൻ പറയുകയുണ്ടായി: 'നിങ്ങളിലേക്ക് അയക്കപ്പെട്ടിട്ടുള്ള (ഈ) റസൂൽ ഒരു ഭ്രാന്തൻ തന്നെയാണ്' എന്ന് (26,27). അത്പോലെ, നബിﷺയെ ന്യായം കൊണ്ട് തോൽപിക്കുവാൻ കഴിയാത്തതുകൊണ്ട് മുശ്രിക്കുകളും നബിﷺയെക്കുറിച്ച് പറഞ്ഞ ഒരു 'ഭ്രാന്തൻ വാക്ക്' മാത്രമാണത്. അതിന് നേർക്കുനേരെ ഒരു മറുപടിയും പറയേണ്ടതായിട്ടില്ല.

എങ്കിലും അവരുടെ ആരോപണത്തിന് കാരണമാകുന്ന ആ പ്രമാണം നബിﷺയുടെ സ്വന്തം വകയല്ലെന്നും, അത് അല്ലാഹു ഇറക്കിയതാണെന്നും, അവരുടെ ആഗ്രഹത്തിന് വിരുദ്ധമായി അതിനെ അവൻ സുരക്ഷിതമായി നിലനിർത്തുകതന്നെ ചെയ്യുമെന്നും 9-ാം വചനത്തിൽ അതിന് മറുപടിയെന്നോണം അല്ലാഹു പ്രസ്താവിക്കുന്നുണ്ട്. എന്ത്കൊണ്ടാണ് ഇവൻ മലക്കുകളെയുംകൊണ്ട് വരാത്തതെന്ന അവരുടെ ആക്ഷേപമാണ് മറ്റൊന്ന്. അതിന്റെ മറുപടിയാണ് അടുത്ത വചനത്തിൽ കാണുന്നത്.

مَا نُنَزِّلُ ٱلْمَلَـٰٓئِكَةَ إِلَّا بِٱلْحَقِّ وَمَا كَانُوٓا۟ إِذًا مُّنظَرِينَ ﴿٨﴾

**﴾8﴿ മലക്കുകളെ (തക്കതായ) ന്യായ പ്രകാരമല്ലാതെ നാം ഇറക്കാറില്ല; (ഇറക്കുന്ന പക്ഷം) അപ്പോൾ, അവർ (ഒഴിവ് നല്കി) കാത്തുവെക്കപ്പെടുന്നവരായിരിക്കുകയുമില്ല.**

﴾8﴿ مَا نُنَزِّلُ നാം ഇറക്കുകയില്ല, ഇറക്കാറില്ല الْمَلَائِكَةَ മലക്കുകളെ إِلا بِالْحَقِّ യഥാർത്ഥമുറപ്രകാരമല്ലാതെ وَمَا كَانُوا അവരായിരിക്കുകയില്ല إِذًا അപ്പോൾ , അന്നേരം مُنْظَرِينَ കാത്തുവെക്കപ്പെട്ട (ഒഴിവു നൽകപ്പെട്ട) വർ

ഇവർ ആവശ്യപ്പെടുമ്പോഴേക്കും മലക്കുകളെ ഇറക്കുവാൻ പോകുന്നില്ല. ന്യായമായ ചില കാരണങ്ങളും സന്ദർഭങ്ങളുമൊക്കെ അതിനുണ്ട്. ഒരു കാര്യം അവർ ഓർത്തിരിക്കട്ടെ; അങ്ങനെ സംഭവിക്കുന്ന പക്ഷം, അപ്പോൾ അവർക്ക് ഒഴിവ് കിട്ടി രക്ഷപ്പെടാ

മെന്ന് അവർ വ്യാമോഹിക്കേണ്ട എന്ന് സാരം. ഖുർആന്റെ നേരെയുള്ള വെറുപ്പിൽ നിന്നും അമർഷത്തിൽ നിന്നുമാണല്ലോ ഇവരുടെ ഈ ധിക്കാരങ്ങളൊക്കെ ഉൽഭവിക്കുന്നത്. അതുകൊണ്ടൊന്നും ഖുർആൻ പിൻവലിക്കപ്പെടുകയോ, അതിന് വല്ല ഹാനിയും സംഭവിക്കുകയോ ചെയ്കയില്ലെന്ന് അല്ലാഹു ഉറപ്പിച്ചു പറയുന്നു:-

إِنَّا نَحْنُ نَزَّلْنَا ٱلذِّكْرَ وَإِنَّا لَهُۥ لَحَـٰفِظُونَ ﴿٩﴾

**《9》 നിശ്ചയമായും, നാം തന്നെയാണ് (ഈ) പ്രമാണത്തെ [ഖുർആനെ] അവതരിപ്പിച്ചത്. നാം തന്നെ, അതിനെ (കാത്തു) സൂക്ഷിക്കുകയും ചെയ്തുകൊള്ളും.**

---

《9》 إِنَّا نَحْنُ നിശ്ചയമായും നാം തന്നെ نَزَّلْنَا നാം ഇറക്കിയിരിക്കുന്നു الذِّكْرَ പ്രമാണത്തെ, സ്മരണയെ وَإِنَّا നിശ്ചയമായും നാം لَهُ അതിനെ لَحَافِظُونَ കാക്കുന്ന (സൂക്ഷിക്കുന്ന)വൻതന്നെയുമാണ്.

---

الذِّكْر (പ്രമാണം ) കൊണ്ടുദ്ദേശിക്കപ്പെട്ടിരിക്കുന്നത് പ്രധാനമായും ഖുർആനാണെന്ന് അൽപം മുമ്പ് പറഞ്ഞുവല്ലോ. ഖുർആനെ സംബന്ധിച്ചിടത്തോളം, അതിനെ കാത്തു സൂക്ഷിക്കുമെന്നുള്ള അല്ലാഹുവിന്റെ വാഗ്ദാനം അവൻ തികച്ചും പാലിച്ചിട്ടുണ്ടെന്നുള്ളതിൽ സംശയമില്ല. ആർഅവിശ്വസിച്ചാലും ശരി, ആർ ദുർവ്യാഖ്യാനം നടത്തിയാലും ശരി ആർ ശത്രുത പുലർത്തിവന്നാലും ശരി മുസ്‌ലിം സമുദായമദ്ധ്യേ എന്തെല്ലാം ഭിന്നിപ്പുണ്ടായിരുന്നാലും ശരി, വള്ളി പുള്ളിക്ക് വ്യത്യാസം കൂടാതെ അന്ന് തൊട്ട് ഇന്നോളം അതിന്റെ സാക്ഷാൽ രൂപത്തിൽ അത് നിലവിലുണ്ട്. മേലിലും അതങ്ങിനെത്തന്നെ അവശേഷിക്കുകയും ചെയ്യും. എന്നിരിക്കെ മറ്റു മതഗ്രന്ഥങ്ങളിൽ നേരിട്ടത് പോലെ, മാറ്റത്തിരുത്തങ്ങളോ കൂട്ടിക്കുറക്കലുകളോ അതിൽ സംഭവിക്കുവാൻ നിവൃത്തിയില്ലല്ലോ. വേദഗ്രന്ഥങ്ങളടക്കം മറ്റൊരു ഗ്രന്ഥത്തിനും ലഭിക്കാത്ത ഒരു പ്രത്യേക വാഗ്ദാനമത്രെ ഇത്. വിശുദ്ധ ഖുർആൻ ദൈവിക ഗ്രന്ഥമാണെന്നുള്ളതിന് ഒരു പ്രത്യേക തെളിവ് തന്നെയാണ് ഈ 9-ാം വചനമെന്ന് വ്യക്തമാണ്. ഖുർആനല്ലാത്ത ദിവ്യ ഗ്രന്ഥങ്ങൾക്കൊന്നും ഇല്ലാത്ത ഒരു വിശേഷതയാണിത്. ഖുർആനെ അല്ലാഹു കാത്തുസൂക്ഷിക്കുമെന്ന് പറഞ്ഞിരിക്കെകൊണ്ട് അതിന്റെ വ്യാഖ്യാനവും വിശദീകരണമാകുന്ന നബി ﷺ യുടെ സുന്നത്തും (വാക്കും സമ്മതവും പ്രവൃത്തിയും അടങ്ങുന്ന ചര്യയും) കാത്തു സൂക്ഷിക്കൽ അനിവാര്യമായിത്തീരുന്നു. ഖുർആൻ ശരിക്ക് മനസ്സിലാകേണമെങ്കിൽ നബി ചര്യയും അറിയേണ്ടതുണ്ടല്ലോ.

وَلَقَدْ أَرْسَلْنَا مِن قَبْلِكَ فِى شِيَعِ ٱلْأَوَّلِينَ ﴿١٠﴾

**《10》 നിനക്ക് മുമ്പ് പൂർവ്വീകൻമാരിലുള്ള (പല) കക്ഷികളിലേക്കായി നാം (റസൂലുകളെ) അയക്കുകയുണ്ടായിട്ടുണ്ട്.**

وَمَا يَأْتِيهِم مِّن رَّسُولٍ إِلَّا كَانُوا۟ بِهِۦ يَسْتَهْزِءُونَ ﴿١١﴾

**《11》 അവർക്ക് ഒരു റസൂലും തന്നെ ചെന്നിരുന്നില്ല; അവർ അദ്ദേഹത്തെപ്പറ്റി പരിഹസിച്ചുകൊ**

ണ്ടിരിക്കാതെ.

كَذَٰلِكَ نَسْلُكُهُۥ فِى قُلُوبِ ٱلْمُجْرِمِينَ ﴿١٢﴾

《12》 അപ്രകാരം ( ഈ) കുറ്റവാളികളുടെ ഹൃദയങ്ങളില്‍ അതിനെ [പരിഹാസത്തെ] നാം കടത്തി വിടുന്നു;

لَا يُؤْمِنُونَ بِهِۦ ۖ وَقَدْ خَلَتْ سُنَّةُ ٱلْأَوَّلِينَ ﴿١٣﴾

《13》 (അതെ) അവര്‍ ഇതില്‍ വിശ്വസിക്കാതെ. പൂര്‍വ്വീകന്‍മാരുടെ നടപടിക്രമം കഴിഞ്ഞുപോയിട്ടുണ്ട് താനും.

---

《10》 وَلَقَدْ أَرْسَلْنَا തീര്‍ച്ചയായും നാം അയച്ചിട്ടുണ്ട് مِن قَبْلِكَ നിന്റെ മുമ്പ് فِي شِيَعِ കക്ഷി (കൂട്ടം, സംഘം) കളില്‍ الْأَوَّلِينَ പൂര്‍വ്വികന്‍മാരിലെ 《11》 وَمَا يَأْتِيهِمْ അവര്‍ക്ക് ചെന്നിരുന്നില്ല مِن رَسُولٍ ഒരു റസൂലും إِلَّا كَانُوا അവരായിരിക്കാതെ بِهِ അദ്ദേഹത്തെപ്പറ്റി يَسْتَهْزِئُونَ അവര്‍ പരിഹസിക്കും. 《12》 كَذَٰلِكَ അപ്രകാരം نَسْلُكُهُ നാമതിനെ കടത്തിവിടുന്നു فِي قُلُوبِ ഹൃദയങ്ങളില്‍ الْمُجْرِمِينَ (ഈ) കുറ്റവാളികളുടെ. 《13》 لَا يُؤْمِنُونَ بِهِ അവര്‍ ഇതില്‍ വിശ്വസിക്കുകയില്ല, വിശ്വസിക്കാതെ وَقَدْ خَلَتْ കഴിഞ്ഞു പോയിട്ടുണ്ട് سُنَّةُ നടപടിക്രമം الْأَوَّلِينَ പൂര്‍വ്വികന്‍മാരുടെ, ആദ്യത്തേവരുടെ

---

റസൂലിനെയും അദ്ദേഹത്തിന്റെ പ്രബോധനത്തെയും ഈ ജനങ്ങള്‍ നിഷേധിക്കുന്നത് ഒരു പുതിയ വഴക്കമൊന്നുമല്ല. മുന്‍കാലത്തും ഇതുപോലെ റസൂലുകളെ അയക്കുമ്പോള്‍ അവരുടെ ജനങ്ങള്‍ അവരെ പരിഹസിക്കലും നിഷേധിക്കലും ഉണ്ടാകാതിരുന്നില്ല . അങ്ങിനെയുള്ളവരുടെ ഹൃദയങ്ങളില്‍ അല്ലാഹു സത്യ വിശ്വാസം കുത്തിത്തിരുകുക പതിവില്ല. അവര്‍ നിഷേധത്തിലും പരിഹാസത്തിലും മുഴുകിക്കൊണ്ടിരിക്കുവാന്‍ തന്നെ അല്ലാഹു വിട്ടേക്കുകയാണ് ചെയ്യുക. അതേമാതിരി ഇവരും ചെയ്യുന്നുവെന്നേയുള്ളൂ. മുന്‍കാലത്തെ നിഷേധികളുടെ മേല്‍ അല്ലാഹു പല നടപടികളും എടുക്കുകയുണ്ടായിട്ടുണ്ടല്ലോ. അതുപോലെ അവരുടെ മേലും ചില നടപടികളൊക്കെ അവന്‍ എടുത്തുകൊള്ളും എന്ന് സാരം. മുശ്‌രിക്കുകളുടെ നിഷേധം എത്ര കടുത്തതാണെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു;-

وَلَوْ فَتَحْنَا عَلَيْهِم بَابًا مِّنَ ٱلسَّمَآءِ فَظَلُّوا۟ فِيهِ يَعْرُجُونَ ﴿١٤﴾

《14》 ഇവരുടെ മേല്‍, ആകാശത്ത് നിന്നും ഒരു വാതില്‍ നാം തുറന്നു കൊടുക്കുകയും, എന്നിട്ട് അതിലൂടെ അവര്‍ കയറിപ്പോയ്ക്കൊണ്ടിരിക്കുകയും ചെയ്താലും-

لَقَالُوٓا۟ إِنَّمَا سُكِّرَتْ أَبْصَـٰرُنَا بَلْ

《15》 അവര്‍ പറയുക തന്നെ ചെയ്യും: ഞങ്ങളുടെ കാഴ്ചകള്‍ക്ക് ലഹരി ബാധിപ്പിക്കപ്പെട്ടിരിക്കുക

نَحْنُ قَوْمٌ مَّسْحُورُونَ ﴿١٥﴾

**മാത്രമാണ്; (അല്ല) എങ്കിലും, ഞങ്ങൾ മാരണം ചെയ്യപ്പെട്ട ഒരു ജനതയാണ്.**

﴾14﴿ وَلَوْ فَتَحْنَا നാം തുറന്നിരുന്നെങ്കിൽ عَلَيْهِمْ അവർക്ക്, അവരുടെ മേൽ بَابًا ഒരു വാതിൽ, കവാടം مِنَ السَّمَاءِ ആകാശത്ത് നിന്നും فَظَلُّوا فِيهِ എന്നിട്ട് അതിലൂടെ അവരായിത്തീർന്നു يَعْرُجُونَ അവർ കയറിപ്പോകും ﴾15﴿ لَقَالُوا അവർ പറയുക തന്നെ ചെയ്യും إِنَّمَا سُكِّرَتْ ലഹരി (മത്ത്) ബാധിപ്പിക്കപ്പെട്ടിരിക്കുക മാത്രമാണ് أَبْصَارُنَا നമ്മുടെ ദൃഷ്ടികൾക്ക് بَلْ نَحْنُ എങ്കിലും ഞങ്ങൾ (നാം) قَوْمٌ ഒരു ജനതയാണ് مَسْحُورُونَ മാരണം ചെയ്യപ്പെട്ട, ആഭിചാരം പിടിപെട്ടവരായ

അവരുടെ നിഷേധം എത്രമാത്രം കടുത്തതാണെന്നോ? ഒരു പ്രത്യക്ഷ ദൃഷ്ടാന്തമെന്ന നിലക്ക് ആകാശത്തിലേക്ക് ഒരു മാർഗം അവർക്ക് തുറന്നു കൊടുത്തു അവർ അതിലൂടെ മേൽപോട്ടു കയറിപോകുകയാണെന്ന്വെക്കുക. എന്നാൽ പോലും അവർ ഇതൊന്നും യഥാർത്ഥമല്ല - എന്തോ മാരണത്തിലും ചെപ്പടി വിദ്യയിലും പെട്ടു ഞങ്ങൾക്ക് അങ്ങിനെ തോന്നിപ്പോകുകയാണ് - എന്നേ പറയൂ. അനുഭവത്തിലൂടെ കണ്ട സത്യം പോലും സമ്മതിക്കുവാൻ അവർ തയ്യാറില്ല എന്ന് സാരം.

## വിഭാഗം - 2

അല്ലാഹുവിന്റെ മഹിത മഹത്വങ്ങളും , സൃഷ്ടി കൈകാര്യ വൈഭവങ്ങളും ചൂണ്ടി കാട്ടുന്ന ചില ദൃഷ്ടാന്തങ്ങളും , അവന്റെ മഹത്തായ അനുഗ്രഹത്തിന്റെ ചില ഉദാഹരണങ്ങളുമാണ് തുടർന്നുള്ള ഏതാനും വചനങ്ങളിൽ പ്രതിപാദിക്കപ്പെടുന്നത് .

وَلَقَدْ جَعَلْنَا فِي ٱلسَّمَآءِ بُرُوجًا وَزَيَّنَّـٰهَا لِلنَّـٰظِرِينَ ﴿١٦﴾

**﴾16﴿ ആകാശത്തിൽ നാം ചില ഗ്രഹമണ്ഡലങ്ങളെ (രാശികളെ) ഏർപ്പെടുത്തിയിട്ടുണ്ട്. നോക്കുന്നവർക്ക് അവയെ നാം അലങ്കാരമാക്കുകയും ചെയ്തിരിക്കുന്നു;**

وَحَفِظْنَـٰهَا مِن كُلِّ شَيْطَـٰنٍ رَّجِيمٍ ﴿١٧﴾

**﴾17﴿ ആട്ടപ്പെട്ട എല്ലാ പിശാചിൽ നിന്നും നാം അവയെ കാ(ത്തു സൂക്ഷി)ക്കുകയും ചെയ്തിരിക്കുന്നു;**

إِلَّا مَنِ ٱسْتَرَقَ ٱلسَّمْعَ فَأَتْبَعَهُۥ شِهَابٌ مُّبِينٌ ﴿١٨﴾

**﴾18﴿ (പക്ഷേ) കട്ടുകേൾക്കുവാൻ ശ്രമിച്ചവനൊഴികെ, അപ്പോൾ , പ്രത്യക്ഷമായ ഒരു തീജ്വാല അവനെ പിന്തുടരുന്നതാണ്.**

وَلَقَدْ جَعَلْنَا ﴿16﴾ തീർച്ചയായും നാം ആക്കി ( ഏർപ്പെടുത്തി) യിരിക്കുന്നു. فِي السَّمَاءِ ആകാശത്തിൽ بُرُوجًا രാശികളെ, സഞ്ചാര മണ്ഡലങ്ങളെ وَزَيَّنَّاهَا അവയെ നാം അലങ്കരിക്കുകയും ചെയ്തു لِلنَّاظِرِينَ നോക്കുന്നവർക്ക് ﴿17﴾ وَحَفِظْنَاهَا അവയെ നാം കാക്കുകയും ചെയ്തു مِنْ كُلِّ شَيْطَانٍ എല്ലാ പിശാചിൽ നിന്നും رَجِيمٍ ആട്ട(ശപിക്ക)പ്പെട്ട ﴿18﴾ إِلَّا مَنِ اسْتَرَقَ കളവ് ശ്രമം നടത്തിയ (മോഷ്ടിക്കാൻ വന്ന) വനൊഴികെ السَّمْعَ കേൾവിയെ ( കേൾക്കുവാൻ ) فَأَتْبَعَهُ അപ്പോൾ അവനെ പിന്തുടരും شِهَابٌ തീജ്വാല (ഉൽക്ക- ചെങ്കോൽ) مُبِينٌ പ്രത്യക്ഷമായ

---

بُرْج (ബുർജ്) ന്റെ ബഹുവചനമാണ് بُرُوج (ബുറൂജ്). 'കൊത്തളം, ഉന്നതമാളിക' എന്നും മറ്റുമാണിതിന്റെ അർത്ഥം. നക്ഷത്ര - ഗ്രഹങ്ങളുടെ സഞ്ചാരമണ്ഡലങ്ങൾക്കും ആ വാക്ക് ഉപയോഗിക്കപ്പെടുന്നു. അതനുസരിച്ചാണ് ഇതുപോലെയുള്ള സ്ഥലങ്ങളിൽ അതിന് രാശികൾ എന്ന് അർത്ഥം കൽപിക്കാറുള്ളത്. ആകാശത്തിൽ കോടിക്കണക്കിലുള്ള മഹാ നക്ഷത്രങ്ങളും, അവക്കെല്ലാം പ്രത്യേകം പ്രത്യേകം സഞ്ചാര മാർഗങ്ങളും അല്ലാഹു സൃഷ്ടിച്ചുവെച്ചിട്ടുണ്ട്. അവയെല്ലാം വ്യവസ്ഥാപിതമായി നടമാടിക്കൊണ്ടിരിക്കവെതന്നെ, അവയെ നോക്കിക്കാണുന്നവർക്ക് അവ വമ്പിച്ചൊരു ദീപാലങ്കാരമാക്കി വെക്കുകയും ചെയ്തിരിക്കുന്നു. അതോടൊപ്പം മറ്റൊരു കാര്യം കൂടി അവ മുഖേന നൽകുന്നുണ്ട്. ആകാശ ജീവികളായ മലക്കുകളിൽ നിന്നും (താഴെ കാണുന്ന ഹദീഥിൽ പറയുന്ന പ്രകാരം) ചില വാർത്തകൾ ചോർത്തിയെടുക്കുവാൻ വേണ്ടി മേൽ പോട്ടു കയറിച്ചെന്നു അവരുടെ വാക്കുകൾ കേൾക്കുവാൻ ശ്രമിക്കുന്ന പിശാചുക്കളെ എറിഞ്ഞാട്ടുവാനും, അങ്ങനെ ആകാശങ്ങളെ അവരിൽ നിന്ന് സുരക്ഷിതമാക്കുവാനും അല്ലാഹു അവമൂലം ഏർപ്പാട് ചെയ്തിരിക്കുന്നു. കട്ടുകേൾക്കുവാൻ ചെല്ലുന്ന പിശാചുക്കളെ അവയിൽ നിന്ന് ഒരു തരം തീ ജ്വാലകൾ (ഉൽക്കകൾ) പിടികൂടുന്നു. ഇതാണ് ഈ വചനങ്ങളിൽ പറഞ്ഞതിന്റെ സാരം. സൂറത്തുൽ മുൽകിൽ പറയുന്നു: إِنَّا زَيَّنَّا السَّمَاءَ الدُّنْيَا بِمَصَابِيحَ الخ (സാരം : ഏറ്റവും അടുത്ത ആകാശത്തെ നാം പല വിളക്കുകളെ കൊണ്ട് അലങ്കരിച്ചിരിക്കുന്നു. അവയെ നാം പിശാചുക്കളെ എറിഞ്ഞാട്ടുന്നവയും ആക്കിയിരിക്കുന്നു) വിളക്കുകൾ കൊണ്ട് വിവക്ഷ നക്ഷത്രങ്ങളാണെന്ന് 37: 6 -ൽ നിന്നും മറ്റും മനസ്സിലാക്കാം

ഉൽക്കകളെയും , അവയുടെ കാരണത്തെയും സബന്ധിച്ചു ശാസ്ത്രജ്ഞർക്ക് ചില അഭിപ്രായങ്ങളെല്ലാം പറയുവാനുണ്ടെങ്കിലും ഭൗതിക ദൃഷ്ടികൾക്കോ ശാസ്ത്രങ്ങൾക്കോ കണ്ടുപിടിക്കുവാൻ കഴിയാത്ത ഈയൊരു കാര്യം – പിശാചുക്കളെ എറിഞ്ഞാട്ടുക– കൂടി ഉൽക്കകൾ മുഖേന നടക്കുന്നുവെന്നത്രെ അവയുടെ സ്രഷ്ടാവായ അല്ലാഹു പറയുന്നത്. ഇക്കാര്യം ഇവിടെ മാത്രമല്ല, സൂറഃ സ്വാഫ്ഫാത്തിലും സൂറഃ ജിന്നിലും ഇതിനെക്കാൾ വ്യക്തമായും, വിശദമായും പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്താനും. കൂടാതെ ബുഖാരി, മുസ്‌ലിം (റ) തുടങ്ങിയ ഹദീഥ് നേതാക്കൾ വിവിധ മാർഗങ്ങളിലൂടെ രേഖപ്പെടുത്തിയിട്ടുള്ള പല നബി വചനങ്ങളിലും ഇതിനെപ്പറ്റി വിവരിച്ചു കാണാം. ഈ 18-ാം വചനത്തിന്റെ ശീർഷകത്തിലും മറ്റും ഇമാം ബുഖാരി (റ) ഉദ്ധരിച്ചിട്ടുള്ള ഒരു നബി വചനത്തിന്റെ സാരം മാത്രം ഇവിടെ ഉദ്ധരിക്കുന്നു: നബി ﷺ പറയുകയാണ്: അല്ലാഹു ആകാശത്തിൽ വെച്ച് ഒരു കാര്യം തീരുമാനിച്ചാൽ, അല്ലാഹുവിന്റെ വചനങ്ങളോടുള്ള ഭക്തി നിമിത്തം മലക്കുകൾ ചിറകടിക്കും. ഒരു മിനു

സമായ വെള്ളകല്ലിൻമേൽ ചങ്ങല വലിക്കുംപോലെയിരിക്കും അത്. അവരുടെ ഹൃദയ ങ്ങളിൽ നിന്ന് നടുക്കം നീങ്ങുമ്പോൾ റബ്ബ് പറഞ്ഞത് എന്താണെന്ന് അവർ ചോദിച്ച റിയും. ഇത് കട്ടു കേൾക്കുന്നവർ (പിശാചുക്കൾ) കേൾക്കും. അവർ ഒരാൾക്കു മീതെ മറ്റൊരാളായി നിലകൊള്ളുന്നുണ്ടായിരിക്കും. ചിലപ്പോൾ കേട്ടയാൾ താഴെയുള്ളവർക്ക് അത് ഇട്ടു കൊടുക്കും മുമ്പു തന്നെ അവന് തീ ജ്വാല ബാധിക്കും. അതവനെ കരിച്ചു കളയുകയും ചെയ്യും . ചിലപ്പോൾ അടുത്ത് നിൽക്കുന്നവർക്ക് അത് ഇട്ടു കൊടുക്കുന്ന തുവരെ ജ്വാല പിടിപെടാതെയുമിരിക്കും. അങ്ങനെ അവരത് ഭൂമി വരെ എത്തിക്കും. എന്നിട്ട് അത് മാരണക്കാരുടെ (ഗണിതക്കാരുടെ) വായിൽ ഇട്ടു കൊടുക്കും. അവർ അതിൽ നൂറു കളവും ചേർക്കും. അങ്ങനെ, 'ഇന്നിന്ന ദിവസം ഇന്നിന്നത് ഉണ്ടാകു മെന്ന് അയാൾ (മാരണക്കാരൻ) നമ്മോട് പറഞ്ഞില്ലേ? അത് യാഥാർത്ഥമായി കണ്ടില്ലേ?. എന്നൊക്കെ ജനങ്ങൾ പറഞ്ഞേക്കും. ആകാശത്ത് നിന്ന് (യഥാർത്ഥത്തിൽ) കേട്ട ആ വാക്കായിരിക്കും അത്.' (ബു)

പിശാചുക്കളുടെ മേൽപ്രസ്താവിച്ച കട്ടുകേൾവിയെക്കുറിച്ചും, അവർക്ക് ഉൽക്കകൾ ബാധിക്കുന്നതിനെക്കുറിച്ചും അടുത്തകാലത്ത് സ്ഥാപിത താൽപര്യക്കാരായ ചില പണ്ഡിതൻമാർ, പല ദുർവ്യാഖ്യാനങ്ങളും നൽകി തൃപ്തിപ്പെടുകയും, ക്വുർആൻ വച നങ്ങൾക്ക് അവരുടെതായ ചില പുതിയ അർത്ഥങ്ങൾ കൽപിക്കുകയും, ഹദീഥുകളുടെ നേരെ പരിഹാസ വീക്ഷണം നടത്തുകയും ചെയ്തിട്ടുണ്ട്. അവക്കെല്ലാം തക്കതായ മറുപടി നൽകിക്കൊണ്ടുള്ള ഒരു ഖണ്ഡനവും, വിഷയത്തിന്റെ യഥാർത്ഥ രൂപം മന സ്സിലാക്കുവാനുതകുന്ന ഒരു വിശദീകരണവും ഈ അദ്ധ്യായത്തിന്റെ അവസാനം ചേർത്ത വ്യാഖ്യാനക്കുറിപ്പിൽ കാണാവുന്നതാണ്. കൂടാതെ, ഈ വിഷയകമായി സൂറഃ സ്വാഫ്ഫാത്തിലും, സൂറഃ ജിന്നിലും വന്നിട്ടുള്ള ആയത്തുകളും അവയുടെ വ്യാഖ്യാ നവും കൂടി നോക്കുക.

وَٱلْأَرْضَ مَدَدْنَٰهَا وَأَلْقَيْنَا فِيهَا رَوَٰسِىَ وَأَنۢبَتْنَا فِيهَا مِن كُلِّ شَىْءٍ مَّوْزُونٍ ﴿١٩﴾

**﴾19﴿ ഭൂമിയെ നാം (നീട്ടി) വിശാലപ്പെടുത്തുകയും, അതിൽ നാം ഉറച്ചു നിൽക്കുന്ന മലകളെ സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു; അതിൽ നാം തൂക്കം (അഥവാ നിശ്ചിതമായ തോത് വ്യവസ്ഥ) ചെയ്യ പ്പെട്ട എല്ലാ വസ്തുക്കളിൽ നിന്നും മുളപ്പിക്കുകയും ചെയ്തിരിക്കുന്നു.**

---

﴾19﴿ وَالأَرْض ഭൂമിയെ مَدَدْنَاهَا അതിനെ നാം നീട്ടി ( വിശാലപ്പെടുത്തി) وَأَلْقَيْنَا നാം ഇടുക(സ്ഥാപിക്കുക)യും ചെയ്തു. فِيهَا അതിൽ رَوَاسِيَ ഉറച്ചു നിൽക്കുന്നവയെ (മലകളെ) وَأَنْبَتْنَا നാം മുളപ്പിക്കുക( ഉൽപാദിപ്പിക്കുക)യും ചെയ്തു فِيهَا അതിൽ مِنْ كُلِّ شَيْءٍ എല്ലാ വസ്തുവിൽ നിന്നും مَوْزُونٍ തൂക്കം(തോത് നിർണയം) ചെയ്യപ്പെട്ട.

---

എല്ലാ വസ്തുവിന്റെയും പ്രത്യേകതയും ആവശ്യകതയും അനുസരിച്ച് യുക്തമായ തോതിൽ അതാതിന് ഉത്പാദനം നൽകിയിരിക്കുന്നുവെന്ന് മൊത്തത്തിൽ ഇതിന്റെ സാരം മനസ്സിലാക്കാം. എല്ലാ തരം ചെടികളുടെയും വസ്തുക്കളുടെയും ധാതുക്ക

ളുടെ തോത് ഓരോന്നിലും വ്യത്യസ്തമാണെങ്കിലും ഓരോന്നും ക്ലിപ്തമായ തൂക്കത്തിലും തോതിലുമാണുള്ളതെന്നും, ആ തോതിൽനിന്ന് ഏതെങ്കിലും ഒരു ധാതു അൽപമെങ്കിലും വ്യത്യസ്തമായാൽ ആ വസ്തു അതല്ലാതായി തീരുമെന്നും ഇന്ന് ശാസ്ത്രം തെളിയിച്ചിരിക്കുകയാണ്. അപ്പോൾ വളരെ നൂറ്റാണ്ടുകൾക്ക് മുമ്പ് തന്നെ ഈ യാഥാർത്ഥ്യം വി.ഖുർആൻ പ്രഖ്യാപിച്ചു കഴിഞ്ഞിട്ടുള്ളതാണ്.

وَجَعَلْنَا لَكُمْ فِيهَا مَعَـٰيِشَ وَمَن لَّسْتُمْ لَهُۥ بِرَٰزِقِينَ ﴿٢٠﴾

**﴾20﴿ അതിൽ നിങ്ങൾക്ക് നാം പല ജീവിതോപാധികളെയും ഏർപ്പെടുത്തിയിരിക്കുന്നു; - (നിങ്ങൾക്ക് മാത്രമല്ല) നിങ്ങൾ ആഹാരം നൽകുന്നവരല്ലാത്തവർക്കും.**

﴾20﴿ وَجَعَلْنَالَكُمْ നിങ്ങൾക്ക് നാം ഏർപ്പെടുത്തുകയും ചെയ്തു فِيهَا അതിൽ مَعَايِشَ പല ജീവിതോപാധികളെ وَمَنْ യാതൊരുവർക്കും لَسْتُمْ നിങ്ങളല്ല لَهُ അവർക്ക് بِرَازِقِينَ ആഹാരം നൽകുന്നവർ

ജീവിക്കാനാവശ്യമായ ഭക്ഷണം, വസ്ത്രം, പാർപ്പിടം തുടങ്ങിയ ഉപാധികളും, വിവിധതരം ഉപജീവന മാർഗങ്ങളും ഭൂമിയിൽ നിങ്ങൾക്കായി അല്ലാഹു ഏർപ്പെടുത്തിത്തന്നിട്ടുണ്ട്. നിങ്ങൾക്കെന്നു മാത്രമല്ല, നിങ്ങൾക്ക് ആഹാരം നൽകി വരുന്നവരോ., നിങ്ങൾക്ക് ആഹാരം കൊടുക്കാൻ കഴിയാത്തവരോ ആയ മനുഷ്യർ, പക്ഷി മൃഗാദികൾ തുടങ്ങിയ എണ്ണമറ്റ വസ്തുക്കൾക്കും വേണ്ടതായ ജീവിതോപാധികൾ ഭൂമിയിൽ അവൻ ഏർപ്പെടുത്തിവെച്ചിട്ടുണ്ട്. ചുരുക്കിപറഞ്ഞാൽ:-

وَإِن مِّن شَىْءٍ إِلَّا عِندَنَا خَزَآئِنُهُۥ وَمَا نُنَزِّلُهُۥٓ إِلَّا بِقَدَرٍ مَّعْلُومٍ ﴿٢١﴾

**﴾21﴿ ഒരു വസ്തുവും തന്നെ, അതിന്റെ (നിക്ഷേപ) ഖജനാക്കൾ നമ്മുടെ അടുക്കൽ ഇല്ലാതെയില്ല. അതിനെ (ഒന്നിനെയും) ഒരു അറിയപ്പെട്ട (നിശ്ചിത) തോതനുസരിച്ചല്ലാതെ നാം ഇറക്കുന്നതുമല്ല.**

﴾21﴿ وَإِنْ مِنْ شَيْءٍ ഒരു വസ്തുവും തന്നെയില്ല إِلا عِنْدَنَا നമ്മുടെ അടുക്കലില്ലാതെ خَزَائِنُهُ അതിന്റെ ഖജനാക്കൾ وَمَا نُنَزِّلُهُ അതിനെ നാം ഇറക്കുന്നതുമല്ല إِلا بِقَدَرٍ ഒരു തോതനുസരിച്ചല്ലാതെ مَعْلُومٍ അറിയപ്പെട്ട( നിശ്ചിത)

ഈ ലോക വ്യവസ്ഥയുടെ പിന്നിലുള്ള മൗലികതത്വം ഉൾക്കൊള്ളുന്ന ഒരു വചനമാണിത് شَيْءٌ (വസ്തു അല്ലെങ്കിൽ വസ്തുത) എന്ന് പറയപ്പെടാവുന്ന എന്തെല്ലാം ഉണ്ടോ അതിന്റെയെല്ലാം നിക്ഷേപവും ഭണ്ഡാരവും അല്ലാഹുവിങ്കലാണുള്ളത്. അവ മുഴുവനും അവന്റെ അധീനത്തിലും നിയന്ത്രണത്തിലുമാണ്. എങ്ങിനെ അല്ലാതിരിക്കും? ഒരു വസ്തു ഉണ്ടാവണമെന്ന് അവൻ ഉദ്ദേശിച്ചാൽ അത് ഉണ്ടാവണമെന്ന് പറയുകയേ വേണ്ടൂ- അതുണ്ടായിക്കൊള്ളും. (36:82) ഒരു കാര്യം അവൻ തീരുമാനിച്ചാൽ അതുണ്ടാവണമെന്ന്

പറയുകയേ വേണ്ടൂ.- അതുണ്ടായിക്കൊള്ളും (2:117) പക്ഷേ, ഒരു നിശ്ചിത തോതും വ്യവസ്ഥയും അനുസരിച്ച് മാത്രമേ അവയെ അവൻ പുറത്തിറക്കുകയും വിതരണം ചെയ്യു കയും പതിവുള്ളൂ. ഓരോന്നിന്റെയും സന്ദർഭം, ആവശ്യം, അളവ് ആദിയായവയെല്ലാം അവനറിയാവുന്നതുമാകുന്നു.അഥവാ അവനേ അറിയാവൂ. അനുഭവം, അന്വേഷണം, പരീക്ഷണം, നിരീക്ഷണം എന്നിങ്ങനെയുള്ള മാർഗങ്ങളിലൂടെ അവയിലടങ്ങിയ ചുരു ങ്ങിയ രഹസ്യങ്ങൾ ചിലപ്പോൾ മനുഷ്യർക്ക് അറിയുവാൻ കഴിഞ്ഞെന്ന് വരുമെന്ന് മാത്രം. وَمَا أُوتِيتُم مِّنَ الْعِلْمِ إِلَّا قَلِيلًا (നിങ്ങൾക്ക് അറിവിൽ നിന്നും അൽപമല്ലാതെ നൽക പ്പെട്ടിട്ടില്ല. 17:85)

ചില വസ്തുക്കൾ ധാരാളക്കണക്കിലും ചിലത് അൽപാൽപമായും, ചിലത് ചില കാലങ്ങളിലും ദേശങ്ങളിലും മറ്റു ചിലത് എല്ലായിടത്തും എല്ലാ കാലത്തും ഉണ്ടായി രിക്കുന്നത് ഈ വ്യവസ്ഥ അനുസരിച്ചാകുന്നു. ഒരു ചെറിയ ഉദാഹരണം നോക്കുക: ഇന്ന് മനുഷ്യ ലോകത്തിന് - വിശേഷിച്ചും നാഗരികമായ ജനങ്ങൾക്ക് -ഭക്ഷണവും, വെള്ളവും കണക്കെ ഒരു അത്യാവശ്യ വസ്തുവാണ് വിദ്യുഛക്തി. വൻ നഗരങ്ങളിൽ അതില്ലാതെ നിമിഷങ്ങൾ പോലും കഴിച്ചുകൂട്ടുവാൻ കഴിയാതായിരിക്കുന്നു. ഈ വിദ്യു ഛക്തി മുമ്പും ഈ ലോകത്ത് സ്ഥിതി ചെയ്യുന്നുണ്ട്. പക്ഷേ, അതിന്റെ അറിവും ആവ ശ്യവും ഉപയോഗവുമെല്ലാം അടുത്ത കാലങ്ങളിലാണ് മനുഷ്യർക്കുണ്ടായത്. വിദ്യുഛ ക്തിയുമായി ബന്ധപ്പെടേണ്ടുന്ന ഒരു ജീവിതരീതി അതുവരെ മനുഷ്യർക്കുണ്ടായി രുന്നില്ല. അക്കാലത്ത് അതിനെപ്പറി അറിവുണ്ടായാൽ തന്നെയും അതിനെ ചൂക്ഷണം ചെയ്തു ഇന്നത്തെ പോലെ ഉപയോഗപ്പെടുത്താനുള്ള മാർഗങ്ങളും അജ്ഞാതമായി രുന്നു. അങ്ങനെ, ആവശ്യവും സന്ദർഭവും വന്നപ്പോൾ അല്ലാഹു അതിനെ പുറത്തിറ ക്കുകയും, അതിന്റെ പ്രയോജനവും ലഭ്യതയും വർദ്ധിച്ചുകൊണ്ടിരിക്കുകയും ചെയ്തു. ഇതുപോലെ എത്രയെത്ര ഉദാഹരണങ്ങൾ!

പ്രകൃതി രഹസ്യങ്ങളെപ്പറ്റി പുതിയ അറിവുകൾ ലഭിക്കുംതോറും - പ്രകൃതി വിഭ വങ്ങൾ ഉപയോഗപ്പെടുത്തുവാനുള്ള കഴിവ് വർദ്ധിക്കും തോറും - അല്ലാഹു നിശ്ച യിച്ച പ്രകൃതി വ്യവസ്ഥയിലടങ്ങിയ യുക്തി രഹസ്യങ്ങൾ കൂടുതൽ ബോധ്യ പ്പെട്ടുകൊണ്ടിരിക്കും. രണ്ടു കണ്ണും അടച്ചുകൊണ്ട് ഈ ലോകത്തിനൊരു സ്രഷ്ടാവിനെ കാണുന്നില്ലെന്നും എങ്ങനെയോ സ്വയമേവ രൂപം കൊണ്ടതായിരിക്കുമെന്നും വിഭാ വനം ചെയ്യുകയും, ഈ വിഭാവനയെ യഥാർത്ഥമായി തെറ്റിദ്ധരിക്കുകയും ചെയ്യുന്ന വിഡ്ഢികൾക്ക് മാത്രമേ അതിൽ നിന്ന് പാഠമൊന്നും ലഭിക്കാതിരിക്കുകയുള്ളൂ.

എല്ലാ വസ്തുക്കളെയും കുറിച്ച് نُنَزِّلُهُ (നാം ഇതിനെ ഇറക്കുന്നു) എന്ന് പറഞ്ഞ തിന്റെ താൽപര്യം അവയൊക്കെ മുകൾഭാഗത്ത് നിന്ന് മഴ വർഷിപ്പിക്കും പോലെ കീഴ്പോട്ട് ഇറക്കുന്നുവെന്നല്ല; അവയെ ഉൽപാദിപ്പിക്കുകയും രംഗത്ത് കൊണ്ടുവരു കയും ചെയ്യുന്നുവെന്നാകുന്നു. അതോടുകൂടി ആ പ്രയോഗത്തിൽ മറ്റു ചില യാഥാർത്ഥ്യ ങ്ങളും സൂചിപ്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു. എല്ലാം അല്ലാഹുവിന്റെ കൽപനയും പ്രവൃത്തിയും അനുസരിച്ചാണ് ഉണ്ടായിത്തീരുന്നത്. ഭൗമികമായ കാര്യങ്ങളിൽ മലക്കു കളുടെ കൈക്കും ചില പ്രവർത്തനങ്ങൾ നടമാടുന്നുണ്ട്. എന്നിങ്ങനെയുള്ള സൂചന കൾ അതിൽ അടങ്ങിയിരിക്കുന്നു. മറ്റൊരു സ്ഥലത്ത് അല്ലാഹു പറഞ്ഞ വാക്കിൽ നിന്ന് ഇത് കൂടുതൽ വ്യക്തമാകുന്നതാണ്. അതെ يُدَبِّرُ الْأَمْرَ مِنَ السَّمَاءِ إِلَى الْأَرْضِ (അ വൻ) ആകാശത്ത് നിന്ന് ഭൂമിയിലേക്ക് കാര്യം നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു. (32:5)

അപ്പോള്‍ അല്ലാഹു ഇറക്കുന്നുവെന്ന പ്രയോഗം കേവലം ഒരു അലങ്കാര പ്രയോഗം മാത്രമല്ലെന്ന് ഇതില്‍ നിന്ന് മനസ്സിലാക്കാവുന്നതാണ് . എല്ലാ വസ്തുകളുടെയും നിക്ഷേപം അല്ലാഹുവിങ്കലാകുന്നു, ഒരു നിശ്ചിത തോതനുസരിച്ച് അവന്‍ അവയെ ഇറക്കികൊണ്ടിരിക്കുകയാണെന്നും പറഞ്ഞ ശേഷം അതിന് ചില ഉദാഹരണങ്ങള്‍ തുടര്‍ന്നു പറയുന്നു:

وَأَرْسَلْنَا ٱلرِّيَـٰحَ لَوَٰقِحَ فَأَنزَلْنَا مِنَ ٱلسَّمَآءِ مَآءً فَأَسْقَيْنَـٰكُمُوهُ وَمَآ أَنتُمْ لَهُۥ بِخَـٰزِنِينَ ﴿٢٢﴾

**﴾22﴿ വഹിക്കുന്നവയായ (അഥവാ ഫലോല്‍പാദകങ്ങളായ) നിലയില്‍ നാം കാറ്റുകളെ അയക്കുകയും ചെയ്തിരിക്കുന്നു. അങ്ങനെ ആകാശത്ത് നിന്ന് നാം (മഴ) വെള്ളം ഇറക്കി; എന്നിട്ട് നിങ്ങള്‍ക്ക് അതിനെ (നിക്ഷേപിച്ചു) സൂക്ഷിച്ചുവെക്കുന്നവരല്ലതാനും**

---

﴾22﴿ وَأَرْسَلْنَا നാം അയക്കുകയും ചെയ്തു الرِّيَاحَ കാറ്റുകളെ لَوَاقِحَ വാഹിനികളായി കൊണ്ട്, ഉല്‍പാദകങ്ങളായിട്ട് فَأَنْزَلْنَا അങ്ങിനെ (എന്നിട്ട്) ഇറക്കി مِنَ السَّمَاءِ ആകാശത്ത്നിന്ന് مَاءً വെള്ളം فَأَسْقَيْنَاكُمُوهُ എന്നിട്ട് നാം നിങ്ങള്‍ക്കതിനെ കുടിക്കു(നനക്കു)മാറാക്കിത്തന്നു وَمَاأَنْتُمْ നിങ്ങളല്ലതാനും لَهُ അതിനെ بِخَازِنِينَ സൂക്ഷിക്കുന്ന (നിക്ഷേപിക്കുന്ന- സംഭരിക്കുന്ന)വര്‍

---

കാറ്റുകളുടെ സ്ഥിതി വിശേഷണമായിക്കൊണ്ടുള്ള لَوَاقِحَ(ലവാകിഹ) എന്ന വാക്കിന് കാര്‍മേഘങ്ങളെ വഹിച്ചുകൊണ്ടുപോകുന്നവ എന്നും, ഫലങ്ങളെ ഉല്‍പാദിപ്പിക്കുന്നവ എന്നും അര്‍ത്ഥം കല്‍പിക്കപ്പെട്ടു കാണാം. അല്ലാഹു കാറ്റുകളെ അയക്കുകയും അവ മേഘത്തെ ഇളക്കിവിടുകയും ചെയ്യുന്നുവെന്നും അനന്തരം മേഘങ്ങളില്‍ നിന്ന് മഴ വര്‍ഷിക്കുകയും, അത് മൂലം ഉല്‍പാദനമില്ലാത്ത നിര്‍ജ്ജീവമായി കിടക്കുന്ന ഭൂമിക്ക് ജീവസ്സ് നല്‍കി ഉല്‍പാദന യോഗ്യമാക്കുകയും ചെയ്യുമെന്നും അല്ലാഹു പറഞ്ഞിട്ടുണ്ടല്ലോ. (റൂം: 48-50) അപ്പോള്‍, കാറ്റുകള്‍ മേഘത്തെ വഹിച്ചുകൊണ്ടുപോകുന്നതും, അതോട് കൂടി ഭൂമിയെ ഫലോല്‍പാദകമാക്കുവാന്‍ കാരണമായിത്തീരുന്നതുമാകുന്നു

رِيح (രീഹ്- കാറ്റ്) എന്ന വാക്കിന്റെ ബഹുവചനമാണ് رِيَاح (രിയാഹ്-കാറ്റുകള്‍). എങ്കിലും ഈ രണ്ടുവാക്കുകളും ക്വുര്‍ആനില്‍ ഉപയോഗിച്ച സന്ദര്‍ഭങ്ങള്‍ പരിശോധിക്കുമ്പോള്‍ ബഹുവചനരൂപത്തിലുള്ള പ്രയോഗം (رِيَاح) അനുഗ്രഹത്തിന്റെ കാറ്റുകളെ കുറിക്കുന്നതും, ഏകവചനരൂപത്തിലുള്ള പ്രയോഗം (رِيح) ആപല്‍ക്കരമായ കാറ്റിനെ കുറിക്കുന്നതുമായിട്ടാണ് കാണപ്പെടുന്നത്. കാറ്റടിക്കുമ്പോള്‍ നബിﷺ 'അല്ലാഹുവേ, നീ ഇത് കാറ്റുകളാ (رِيَاح)ക്കേണമേ , ഇത് ഒരു കാറ്റാ (رِيح)ക്കരുതേ! (*) എന്ന് പ്രാര്‍ത്ഥിച്ചിരുന്നതായി ഹദീഥിലും വന്നിട്ടുണ്ട്(ബ; ശാഫിഈ)

وَمَاأَنْتُمْ لَهُ بِخَازِنِينَ (നിങ്ങള്‍ അതിനെ സൂക്ഷിച്ചുവെക്കുന്നവരല്ലതാനും) എന്ന് പറ

---

(*)اللهم اجعله رياحا لا ريحا

ഞ്ഞതിന്റെ താൽപര്യം രണ്ടു പ്രകാരത്തിലാവാം

(1) അല്ലാഹു അവന്റെ അനുഗ്രഹം കൊണ്ട് മഴ വർഷിപ്പിച്ചു തന്നപ്പോൾ നിങ്ങൾക്ക് അത് ഉപയോഗപ്പെടുത്തുമാറായി എന്നല്ലാതെ നിങ്ങൾ അത് നിങ്ങളുടെ അധീനത്തിൽ സൂക്ഷിച്ചു സംഭരിച്ചു വെച്ചിരുന്നതിൽനിന്ന് എടുത്ത് പുറത്തിറക്കിയതല്ലല്ലോ,

(2) മഴ മൂലം ലഭിക്കുന്ന വെള്ളം മുഴുവനും സംഭരിച്ചു വെച്ചു കേടുകൂടാതെയും, വറ്റിയോ, ഒലിച്ചോ പോകാതെയും സൂക്ഷിച്ചു നിക്ഷേപിക്കുവാൻ നിങ്ങൾക്ക് സാധ്യമല്ല. അഥവാ നിങ്ങളുടെ ആവശ്യങ്ങൾക്ക് അപ്പപ്പോൾ നാം തന്നെ നിങ്ങൾക്ക് മഴ വർഷിപ്പിച്ചു തരേണ്ടിയിരിക്കുന്നു. രണ്ട് വ്യാഖ്യാനത്തിൽ ഏത് സ്വീകരിച്ചാലും മനുഷ്യർക്ക് അല്ലാഹുവിൽ നിന്ന് ലഭിക്കുന്ന ഒരു മഹത്തായ അനുഗ്രഹമാണ് മഴ എന്നത്രെ അതിലടങ്ങിയ സൂചന. والله اعلم

وَإِنَّا لَنَحْنُ نُحْيِۦ وَنُمِيتُ وَنَحْنُ ٱلْوَٰرِثُونَ ﴿٢٣﴾

**﴾23﴿ നിശ്ചയമായും നാം തന്നെയാണ് ജീവിപ്പിക്കുകയും, മരണപ്പെടുത്തുകയും ചെയ്യുന്നത്. നാം തന്നെയാണ്, അനന്തരമെടുക്കുന്നവരും.**

﴾23﴿ وَإِنَّا നിശ്ചയമായും നാം لَنَحْنُ നാം തന്നെ نُحْيِي നാം ജീവിപ്പിക്കുന്നു وَنُمِيتُ നാം മരിപ്പിക്കുകയും ചെയ്യുന്നു وَنَحْنُ നാം (തന്നെ) الْوَارِثُونَ അനന്തരമെടുക്കുന്നവർ, അനന്തരാവകാശികൾ

നിശ്ചയമായും, നാം ഭൂമിയെയും, അതിലുള്ളവയെയും അനന്തരമെടുക്കുന്നു. നമ്മുടെ അടുക്കലേക്ക് മടക്കപ്പെടുകയും ചെയ്യും (മർയം:40)

وَلَقَدْ عَلِمْنَا ٱلْمُسْتَقْدِمِينَ مِنكُمْ وَلَقَدْ عَلِمْنَا ٱلْمُسْتَـْٔخِرِينَ ﴿٢٤﴾

**﴾24﴿ തീർച്ചയായും നിങ്ങളിൽ നിന്ന് മുൻ കടന്നുപോകുന്നവരെ നാം അറിഞ്ഞിട്ടുണ്ട്; തീർച്ചയായും പിന്തി നിൽക്കുന്നവരെയും നാം അറിഞ്ഞിട്ടുണ്ട്.**

﴾24﴿ وَلَقَدْ عَلِمْنَا തീർച്ചയായും നാം അറിഞ്ഞിട്ടുണ്ട്, നമുക്കറിയാം الْمُسْتَقْدِمِينَ മുൻ കടന്നു പോകുന്നവരെ مِنكُمْ നിങ്ങളിൽ നിന്ന് وَلَقَدْ عَلِمْنَا തീർച്ചയായും നാം അറിഞ്ഞിട്ടുണ്ട് الْمُسْتَأْخِرِينَ പിന്തിനിൽക്കുന്നവരെ, പിന്നിൽ വരുന്നവരെ

ജീവിതം, മരണം തുടങ്ങി ഏത് കാര്യത്തിലും ആരൊക്കെയാണ് മുന്നിലായിരിക്കുക എന്നും, ആരൊക്കെയാണ് പിന്നിലായിരിക്കുകയെന്നും, ആരൊക്കെ കഴിഞ്ഞു പോയെന്നും ആരൊക്കെ ബാക്കിയുണ്ടെന്നുമൊക്കെ ശരിക്കും തിട്ടമായും നമുക്ക് മുമ്പേ അറിയാം എന്ന് സാരം.

وَإِنَّ رَبَّكَ هُوَ يَحْشُرُهُمْ ۚ إِنَّهُۥ حَكِيمٌ

**﴾25﴿ നിശ്ചയമായും, നിന്റെ റബ്ബ് തന്നെ അവരെ ( എല്ലാം) ഒരുമിച്ചു**

عَلِيمٌ ﴿٢٥﴾

കൂട്ടുകയും ചെയ്യുന്നു. നിശ്ചയമായും, അവൻ അഗാധജ്ഞനാണ്, സർവ്വജ്ഞനാണ്.

## വിഭാഗം - 3

وَلَقَدْ خَلَقْنَا ٱلْإِنسَـٰنَ مِن صَلْصَـٰلٍ مِّنْ حَمَإٍ مَّسْنُونٍ ﴿٢٦﴾

《26》 തീർച്ചയായും ( മൂശപിടിച്ചു) പാകപ്പെടുത്തപ്പെട്ട കളിമണ്ണിൽ നിന്നും ചിലപ്പുണ്ടാകുന്ന മണ്ണിനാൽ മനുഷ്യനെ നാം സൃഷ്ടിച്ചിരിക്കുന്നു.

وَٱلْجَآنَّ خَلَقْنَـٰهُ مِن قَبْلُ مِن نَّارِ ٱلسَّمُومِ ﴿٢٧﴾

《27》 ജിന്നിനെയും, അത്യുഷ്ണമുള്ള അഗ്നിയാൽ നാം മുമ്പേ അതിനെ സൃഷ്ടിച്ചു.

---

《25》 وَإِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് هُوَ അവൻ തന്നെ يَحْشُرُهُمْ അവരെ ഒരുമിച്ചു കൂട്ടുന്നു إِنَّهُ حَكِيمٌ നിശ്ചയമായും അവൻ അഗാധജ്ഞനാണ്, യുക്തിമാനാണ് عَلِيمٌ (സർവ്വ)ജ്ഞനനാണ്. 《26》 وَلَقَدْ خَلَقْنَا തീർച്ചയായും നാം സൃഷ്ടിച്ചിട്ടുണ്ട് الإِنْسَانَ മനുഷ്യനെ مِنْ صَلْصَالٍ ചിലപ്പുണ്ടാക്കുന്ന( ചിലചിലപ്പുള്ള) മണ്ണിനാൽ مِنْ حَمَإٍ കളി(ചെളി) മണ്ണിൽനിന്നുള്ള مَسْنُونٍ (മൂശപിടിച്ചു- പാകപ്പെടുത്ത, രൂപപ്പെടുത്ത)പ്പെട്ട, പശിമപിടിച്ച് നാറ്റം വന്ന 《27》 وَالْجَانَّ ജിന്നിനെയും خَلَقْنَاهُ നാമതിനെ സൃഷ്ടിച്ചു مِنْ قَبْلُ മുമ്പ്, മുമ്പേ مِنْ نَارِ അഗ്നിയാൽ السَّمُومِ അത്യുഷ്ണമുള്ള

---

മനുഷ്യ വർഗത്തിന്റെയും ജിന്ന് വർഗത്തിന്റെയും ഉൽപത്തിയെക്കുറിച്ചാണ് പ്രസ്താവിക്കുന്നത്. മനുഷ്യപിതാവായ ആദം നബി(അ)യെ മണ്ണ്കൊണ്ടും, ജിന്ന് വർഗത്തിന്റെ പിതാവായ ഇബ്‌ലീസിനെ അഗ്നി കൊണ്ടുമാണ് സൃഷ്ടിച്ചിരിക്കുന്നെതെന്ന് ക്വുർആനിൽ ഒന്നിലധികം സ്ഥലത്തുനിന്ന് വ്യക്തമാണ്. മനുഷ്യസൃഷ്ടിയെക്കുറിച്ച് പറയുമ്പോൾ മണ്ണിൽ നിന്ന് (مِن تُرَاب) കളിമണ്ണിൽ നിന്ന് (مِنْ حَمَإٍ) ഒട്ടുന്ന-പശിമയുള്ള-കളിമണ്ണിൽ നിന്ന് (مِنْ طِينٍ الازب) ചൂള മണ്ണുപോലെ ചിലപ്പുള്ളതിൽ നിന്ന് (مِن صَلْصَالٍ كَالْفَخَّارِ) എന്നിങ്ങിനെയും, ജിന്നിന്റെ സൃഷ്ടിയെക്കുറിച്ചു പറയുമ്പോൾ അഗ്നിയിൽ നിന്ന് (مِنْ نَارِ) അഗ്നിയിൽ നിന്നുള്ള ജ്വാലയിൽ നിന്ന് (من مارج من نار) എന്നിങ്ങനെയും വ്യത്യസ്ത വാക്കുകൾ അല്ലാഹു ഉപയോഗിച്ചു കാണാം. ആ മണ്ണിന്റെയും, അഗ്നിയുടെയും സ്വഭാവ വിശേഷങ്ങളാണ് ഈ വ്യത്യസ്ത വാക്കുകൾ സൂചിപ്പിക്കുന്നത്. രണ്ടിനെപ്പറ്റിയും ഇവിടെ ഉപയോഗിച്ച വാക്കുകളുടെ ഉദ്ദേശ്യം മനസ്സിലാക്കുവാൻ ഇതെല്ലാം സഹായകമാകുന്നു.

കൊട്ടിയാൽ 'ചല ചല ' ശബ്ദം വരുന്ന ചിലപ്പുള്ള മണ്ണിനാണ് صَلْصَال എന്ന് പറയുന്നത് . ചെളി മണ്ണ് അഥവാ കളി മണ്ണ് - എന്നത്രെ حَمَإ ന്റെ അർത്ഥം. مَسْنُون എന്ന വാക്കിന് പഴക്കം ചെന്നു മണത്തിൽ വ്യത്യാസം വന്ന മണ്ണ് എന്നും, പശിമയുള്ള കുഴഞ്ഞമണ്ണ് എന്നും, പശിമ പിടിച്ച് കറുപ്പ് നിറം പൂണ്ട മണ്ണ് എന്നും, മൂശ പിടിച്ചു രൂപ

പ്പെടുത്തി പാകപ്പെടുത്തപ്പെട്ട മണ്ണ് എന്നുമൊക്കെ അർത്ഥം നൽകപ്പെട്ടു കാണുന്നു. വാസ്തവത്തിൽ ഇതൊന്നും വിഭിന്നങ്ങളായ അർത്ഥങ്ങളല്ല. മൺപാത്രങ്ങളും മറ്റും ഉണ്ടാക്കുവാൻ ഉപയോഗിക്കുന്ന മണ്ണിന് ഈ ഗുണങ്ങളെല്ലാം ഉണ്ടായിരുന്നത്പോലെ, പ്രസ്തുത ഗുണങ്ങളാൽ മിശ്രമായ കളി മണ്ണുകൊണ്ട് രൂപപ്പെടുത്തുകയും, പിന്നീട് ചൂളവെക്കപ്പെട്ട മണ്ണ്പോലെ മുട്ടിയാൽ ചിലപ്പ് വരത്തക്കവണ്ണം ഉണങ്ങുകയും ചെയ്ത മണ്ണ് കൊണ്ടുള്ള മൂശയിൽ നിന്നാണ് അല്ലാഹു മനുഷ്യനെ സൃഷ്ടിച്ചതെന്ന് മൊത്തതിൽ മനസ്സിലാക്കാം. **سموم** എന്നാൽ, രോമകൂപങ്ങളിലൂടെ ഉള്ളിലേക്ക് തുളച്ചു കടക്കുമാറ് അത്യുഷ്ണമായത് എന്നർത്ഥം. അത്യുഷ്ണമുള്ള കാറ്റിനും **سموم** എന്ന് പറയപ്പെടാറുണ്ട്. **سم**(സമ്മ്) എന്നാൽ സൂചിയുടെ ദ്വാരം പോലെയുള്ള സുഷിരം - അഥവാ സൂക്ഷ്മദ്വാരം- എന്നർത്ഥം. അതിൽ നിന്നാണ് ആ വാക്കിന്റെ ഉത്ഭവം (*). ചുരുക്കത്തിൽ മനുഷ്യ പിതാവിനെ മേൽ വിവരിച്ച പ്രകാരമുള്ള മണ്ണിനാൽ സൃഷ്ടിച്ചത് വഴി മനുഷ്യ വർഗത്തിന്റെ ഉദ്ഭവം മണ്ണിൽനിന്നും, ജിന്ന് പിതാവിനെ അത്യുഷ്ണമായ അഗ്നിയാൽ സൃഷ്ടിച്ചത് വഴി ജിന്ന് വർഗത്തിന്റെ ഉത്ഭവം തീയിൽ നിന്നുമാണ്. ഇങ്ങിനെ ഉത്ഭവം തൊട്ട് പ്രകൃതത്തിലും, സ്വഭാവത്തിലും വിരുദ്ധമായ രണ്ട് വർഗങ്ങളാണ് മനുഷ്യനും ജിന്നും. എന്നാൽ, പ്രസ്തുത മണ്ണ് എവിടെ നിന്ന് എടുക്കപ്പെട്ടു, അത് കൊണ്ട് എന്തെല്ലാം ചെയ്യപ്പെട്ടു എന്നിത്യാദി വിശദീകരണങ്ങളൊന്നും നമുക്കറിഞ്ഞുകൂടാ. ഈ വചനത്തിലും ഈ വിഷയത്തെ സംബന്ധിച്ച് വന്ന മറ്റ് ആയത്തുകളിലും അതൊന്നും അല്ലാഹു വിവരിച്ചിട്ടില്ലതാനും

മനുഷ്യരും ജിന്നുകളുമെന്ന് രണ്ട് പ്രത്യേക വർഗങ്ങളില്ലെന്നും, മനുഷ്യരിലുള്ള അപരിഷ്കൃത വിഭാഗത്തിനാണ് ജിന്നുകളെന്ന് പറയുന്നതെന്നും ഇപ്പോൾ ചില വക്ര ബുദ്ധികളായ ഖുർആൻ വ്യാഖ്യാനക്കാർ വാദിക്കുന്നുണ്ട്. ഈ ഖുർആൻ വചനങ്ങൾക്കും ഇതുപോലെയുള്ള മറ്റു പല വചനങ്ങൾക്കും അവർ അവരുടെ വകയായി ചില പുതിയ അർത്ഥങ്ങളും വ്യാഖ്യാനങ്ങളും നൽകി തൃപ്തി അടയുകയും ചെയ്യുന്നു. വിശുദ്ധ ഖുർആനിൽ വിശ്വസിക്കുന്നവരെന്ന് സ്വയം അഭിമാനിക്കുന്ന തോടൊപ്പം അത്തരത്തിലുള്ള അർത്ഥ വ്യാഖ്യാനങ്ങൾ ഖുർആൻ വചനങ്ങൾക്ക് നൽകാനുള്ള അവരുടെ ധൈര്യം കാണുമ്പോൾ നാം അമ്പരന്നു പോകും ! ഇവരുടെ ഈ വ്യാജ വാദത്തിനെതിരെ ഖുർആനിൽ മറ്റു തെളിവുകളൊന്നും ഇല്ലെങ്കിൽ പോലും - വാസ്തവത്തിൽ പല തെളിവുകളുണ്ട് താനും - മനുഷ്യനെ സൃഷ്ടിക്കുന്നതിന് മുമ്പ് തന്നെ ജിന്നിനെ സൃഷ്ടിച്ചിരിക്കുന്നു وَ الْجَآنَّ خَلَقْنَاهُ مِن قَبْلُ എന്ന ഒരൊറ്റ വാക്യം കൊണ്ട് ഇവരുടെ വാദം അടിയോടെ പൊളിഞ്ഞു പോകുന്നു. പക്ഷേ, താൽപര്യപൂർവ്വം ഒരു മുൻവിധി വെച്ചുകൊണ്ട് വ്യാഖ്യാനത്തിനൊരുങ്ങുന്നവർക്കുണ്ടോ ഇതൊക്കെ കാണുവാനും ഗ്രഹിക്കുവാനും കഴിയുന്നു?!

وَإِذْ قَالَ رَبُّكَ لِلْمَلَٰٓئِكَةِ إِنِّى خَٰلِقٌۢ بَشَرًا مِّن صَلْصَٰلٍ مِّنْ حَمَإٍ مَّسْنُونٍ ﴿٢٨﴾

**﴿28﴾ നിന്റെ റബ്ബ് മലക്കുകളോട് പറഞ്ഞ സന്ദർഭം (ഓർക്കുക); (മൂശ പിടിച്ചു) പാകപ്പെടുത്തപ്പെട്ട കളിമണ്ണിൽ നിന്നും ചിലപ്പുണ്ടാക്കുന്ന മണ്ണിനാൽ ഞാൻ ഒരു മനുഷ്യനെ സൃഷ്ടിക്കുകയാണ്**

(*) كما فى مفردات الراغب وغيره

فَإِذَا سَوَّيْتُهُۥ وَنَفَخْتُ فِيهِ مِن رُّوحِى فَقَعُوا۟ لَهُۥ سَٰجِدِينَ ﴿٢٩﴾

﴾29﴿ 'അങ്ങനെ, ഞാന്‍ അവനെ (പൂര്‍ത്തിയാക്കി) ശരിപ്പെടുത്തുകയും, അവനില്‍ എന്‍റെ (വക) ആത്മാവില്‍ നിന്നും ഞാന്‍ ഊതുകയും ചെയ്താല്‍, അപ്പോള്‍, നിങ്ങള്‍ അവന് 'സുജൂദ്' ചെയ്യുന്നവരായി വീഴുവീന്‍.

فَسَجَدَ ٱلْمَلَٰٓئِكَةُ كُلُّهُمْ أَجْمَعُونَ ﴿٣٠﴾

﴾30﴿ എന്നിട്ട്, മലക്കുകള്‍ എല്ലാവരും മുഴുവന്‍ (തന്നെ ) സുജൂദ് ചെയ്തു;

إِلَّآ إِبْلِيسَ أَبَىٰٓ أَن يَكُونَ مَعَ ٱلسَّٰجِدِينَ ﴿٣١﴾

﴾31﴿ - ഇബ്‌ലീസ് ഒഴികെ:- അവന്‍ 'സുജൂദ്' ചെയ്തവരോടൊപ്പം ആയിരിക്കുവാന്‍ വിസമ്മതിച്ചു.

قَالَ يَٰٓإِبْلِيسُ مَا لَكَ أَلَّا تَكُونَ مَعَ ٱلسَّٰجِدِينَ ﴿٣٢﴾

﴾32﴿ അവന്‍ [അല്ലാഹു] പറഞ്ഞു: ഇബ്‌ലീസേ, നീ 'സുജൂദ്' ചെയ്തവരോടപ്പം ആകാതിരിക്കാന്‍ നിനക്കെന്താണ് (കാരണം)?

قَالَ لَمْ أَكُن لِّأَسْجُدَ لِبَشَرٍ خَلَقْتَهُۥ مِن صَلْصَٰلٍ مِّنْ حَمَإٍ مَّسْنُونٍ ﴿٣٣﴾

﴾33﴿ അവന്‍ [ഇബ്‌ലീസ്] പറഞ്ഞു: ( മൂശപിടിച്ചു) പാകപ്പെടുത്തപ്പെട്ട കളിമണ്ണില്‍ നിന്ന് ചിലപ്പുണ്ടാകുന്ന മണ്ണിനാല്‍ നീ സൃഷ്ടിച്ചതായ മനുഷ്യന് 'സുജൂദ്' ചെയ്യാന്‍ ഞാന്‍ ആയിട്ടില്ല.

---

﴾28﴿ وَإِذْقَالَ പറഞ്ഞ സന്ദര്‍ഭം رَبُّكَ നിന്‍റെ റബ്ബ് لِلْمَلَائِكَةِ മലക്കുകളോട് إِنِّي നിശ്ചയമായും ഞാന്‍ خَالِقٌ സൃഷ്ടിക്കുന്നവനാണ് بَشَرًا ഒരു മനുഷ്യനെ مِنْ صَلْصَالٍ ചിലപ്പുണ്ടാകുന്നതിനാല്‍ مِنْ حَمَإٍ കളി (ചെളി) മണ്ണില്‍ നിന്നും مَسْنُونٍ പാകപ്പെടുത്തപ്പെട്ട (പശിമപിടിച്ചു) നാറ്റം വന്ന ﴾29﴿ فَإِذَاسَوَّيْتُهُ അങ്ങനെ അവനെ ഞാന്‍ ശരിപ്പെടുത്തിയാല്‍ وَنَفَخْتُ ഞാന്‍ ഊതുകയും فِيهِ അവനില്‍ مِنْ رُوحِي എന്‍റെ ആത്മാവില്‍ നിന്ന് ﴾30﴿ فَقَعُوا അപ്പോള്‍ നിങ്ങള്‍ വീഴുവീന്‍ لَهُ അവന് سَاجِدِينَ 'സുജൂദ്' ചെയ്യുന്നവരായി فَسَجَدَ എന്നിട്ട് അപ്പോള്‍ 'സുജൂദ്' ചെയ്തു الْمَلَائِكَةُ മലക്കുകള്‍ كُلُّهُمْ അവരെല്ലാം أَجْمَعُونَ മുഴുവന്‍ ﴾31﴿ إِلا إِبْلِيسَ ഇബ്‌ലീസ് ഒഴികെ أَبَى അവന്‍ വിസമ്മതിച്ചു, വിലക്കി, സമ്മതിക്കാതിരുന്നു أَنْ يَكُونَ അവനായിരിക്കുവാന്‍ مَعَ السَّاجِدِينَ സുജൂദ് ചെയ്യുന്നവരുടെ ഒപ്പം (കൂടെ) ﴾32﴿ قَالَ അവന്‍ പറഞ്ഞു يَاإِبْلِيسُ ഇബ്‌ലീസേ مَالَكَ നിനക്കെ

ന്താണ് أَلَّا تَكُونَ നീ ആകാതിരിക്കുവാൻ مَعَ ٱلسَّٰجِدِينَ സുജൂദ് ചെയ്യുന്നവരോടൊപ്പം ﴾33﴿ قَالَ അവൻ പറഞ്ഞു لَمْ أَكُن ഞാൻ ആയിട്ടില്ല, ഞാൻ ഇല്ല, ആകാവതല്ല لِأَسْجُدَ ഞാൻ 'സുജൂദ്' ചെയ്യാൻ لِبَشَرٍ ഒരു മനുഷ്യന് خَلَقْتَهُۥ നീ അവനെ സൃഷ്ടിച്ചു مِن صَلْصَٰلٍ ചിലപ്പുണ്ടാക്കുന്നതിനാൽ مِّنْ حَمَإٍ കളിമണ്ണിൽ നിന്ന് مَّسْنُونٍ പാകപ്പെടുത്തപ്പെട്ട, രൂപപ്പെടുത്തപ്പെട്ട

---

قَالَ فَٱخْرُجْ مِنْهَا فَإِنَّكَ رَجِيمٌ ﴿٣٤﴾

**﴾34﴿ അവൻ [അല്ലാഹു] പറഞ്ഞു: എന്നാൽ, നീ ഇവിടെ നിന്ന് പുറത്ത് പോകുക; നിശ്ചയമായും, നീ ആട്ടപ്പെട്ടവനാകുന്നു.**

وَإِنَّ عَلَيْكَ ٱللَّعْنَةَ إِلَىٰ يَوْمِ ٱلدِّينِ ﴿٣٥﴾

**﴾35﴿ നിശ്ചയമായും, നിന്റെ മേൽ പ്രതിഫല നടപടിയുടെ ദിവസം വരെ ശാപവുമുണ്ടായിരിക്കും.**

---

﴾34﴿ قَالَ അവൻ പറഞ്ഞു فَٱخْرُجْ എന്നാൽ നീ പുറത്ത്പോകുക مِنْهَا ഇതിൽ (ഇവിടെ) നിന്ന് فَإِنَّكَ കാരണം നിശ്ചയമായും നീ رَجِيمٌ ആട്ടപ്പെട്ടവനാണ് ﴾35﴿ وَإِنَّ عَلَيْكَ നിശ്ചയമായും നിന്റെ മേൽ ഉണ്ട് താനും ٱللَّعْنَةَ ശാപം إِلَىٰ يَوْمِ ദിവസം വരെ ٱلدِّينِ പ്രതിഫല നടപടിയുടെ

---

ഇവിടെ നിന്ന് പുറത്ത് പോവുക اخْرُجْ مِنْهَا എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം മലക്കുകളുടെ കൂട്ടത്തിൽ നിന്ന് എന്നും ഉപരിലോകത്തുനിന്ന് എന്നും ആകാവുന്നതാണ് الله اعلم.

قَالَ رَبِّ فَأَنظِرْنِىٓ إِلَىٰ يَوْمِ يُبْعَثُونَ ﴿٣٦﴾

**﴾36﴿ അവൻ [ഇബ്‌ലീസ്] പറഞ്ഞു: 'എന്റെ റബ്ബേ, എന്നാൽ [അങ്ങിനെയാണെങ്കിൽ] അവർ [മനുഷ്യർ] എഴുന്നേൽപ്പിക്കപ്പെടുന്ന (പുനഃരുത്ഥാന) ദിവസംവരെ നീ എനിക്ക് ( അവധി നൽകി) താമസം നൽകേണമേ!**

قَالَ فَإِنَّكَ مِنَ ٱلْمُنظَرِينَ ﴿٣٧﴾

**﴾37﴿ അവൻ [അല്ലാഹു] പറഞ്ഞു: 'എന്നാൽ (ശരി) നീ താമസം നൽകപ്പെട്ടവരിൽ പെട്ടവൻ തന്നെ:-**

إِلَىٰ يَوْمِ ٱلْوَقْتِ ٱلْمَعْلُومِ ﴿٣٨﴾

**﴾38﴿ അറിയപ്പെട്ട (ആ നിശ്ചിത) സമയത്തിന്റെ ദിവസം വരെ.**

﴾36﴿ قَالَ അവൻ പറഞ്ഞു رَبِّ എന്റെ റബ്ബേ فَأَنظِرْنِي എന്നാൽ നീ എന്നെ ഒഴിവാക്കി ( താമസം ചെയ്ത് - നീട്ടിവെച്ച് ) തരണേ إِلَىٰ يَوْمِ ദിവസം വരെ يُبْعَثُونَ അവർ എഴുന്നേൽപ്പിക്കപ്പെടുന്ന ﴾37﴿ قَالَ അവൻ പറഞ്ഞു فَإِنَّكَ എന്നാൽ നിശ്ചയമായും നീ مِنَ الْمُنظَرِينَ ഒഴിവാക്ക (നീക്കിവെക്ക-താമസം നൽക)പ്പെട്ട വരിൽപെട്ട (വൻ) ﴾38﴿ إِلَىٰ يَوْمِ ദിവസം വരെ الْوَقْتِ (ആ) സമയത്തിന്റെ الْمَعْلُومِ അറിയപ്പെട്ടതായ ( നിശ്ചിത)

പുനഃരുത്ഥാന ദിവസം വരെ ഒഴിവ് കിട്ടിയാൽ മരണത്തിൽ നിന്നും, അനന്തര നട പടികളിൽ നിന്നും തനിക്ക് ഒഴിവായി കിട്ടുമെന്ന് ഒരു പക്ഷേ, പിശാച് വ്യാമോഹിച്ചി രിക്കാം. പക്ഷേ, ആ അപേക്ഷ അല്ലാഹു നിരസിക്കുകയും, അന്ത്യനാൾ വരെ മാത്രം ഒഴിവ് നൽകുകയുമാണ് ചെയ്തത്. അതോടെ തന്റെ അന്ത്യം വരുമെങ്കിലും അത് വരെ ലഭിക്കുന്ന ഒഴിവ് മുഴുവനും മനുഷ്യനെ വഴി പിഴപ്പിക്കുന്നതിൽ വിനിയോഗിക്കുവാൻ അവന്റെ ദുഷ്ടത അവനെ പ്രേരിപ്പിച്ചു.

قَالَ رَبِّ بِمَآ أَغْوَيْتَنِى لَأُزَيِّنَنَّ لَهُمْ فِى ٱلْأَرْضِ وَلَأُغْوِيَنَّهُمْ أَجْمَعِينَ ﴿٣٩﴾

**﴾39﴿ അവൻ പറഞ്ഞു: 'എന്റെ റബ്ബേ , നീ എന്നെ വഴികേടിലാക്കിയി (നിശ്ചയിച്ചി)രിക്കകൊണ്ട്, തീർച്ച യായും, ഭൂമിയിൽ അവർക്ക് ഞാൻ (പാപങ്ങളെ) ഭംഗിയാക്കി കാണിക്കു കയും, അവരെ മുഴുവൻ ഞാൻ വഴി കേടിലാക്കുകയും ചെയ്യും'-**

إِلَّا عِبَادَكَ مِنْهُمُ ٱلْمُخْلَصِينَ ﴿٤٠﴾

**﴾40﴿ '(അതെ) അവരിൽ നിന്നുള്ള നിന്റെ നിഷ്കളങ്കരാക്കപ്പെട്ട അടി യാന്മാരെ ഒഴികെ.'**

﴾39﴿ قَالَ അവൻ പറഞ്ഞു رَبِّ എന്റെ റബ്ബേ بِمَاأَغْوَيْتَنِي നീ എന്നെ വഴിപിഴവിലാക്കിയതുകൊണ്ട് لَأُزَيِّنَنَّ ഞാൻ ഭംഗിയാക്കി കൊടുക്കുക തന്നെ ചെയ്യും لَهُمْ അവർക്ക് فِي الْأَرْضِ ഭൂമിയിൽ وَلَأُغْوِيَنَّهُمْ ഞാനവരെ വഴിപിഴപ്പിക്കുകയും തന്നെ ചെയ്യും أَجْمَعِينَ മുഴുവനും ﴾40﴿ إِلَا عِبَادَكَ നിന്റെ അടിയാന്മാരെ ഒഴികെ مِنْهُمُ അവരിൽ നിന്ന് الْمُخْلَصِينَ നിഷ്കളങ്കരാക്കപ്പെട്ട (തനി ശുദ്ധരാക്കപ്പെട്ട)

അല്ലാഹുവിന്റെ നിഷ്കളങ്കരായ നല്ല അടിയാന്മാരെ ഞാൻ വഴിപിഴപ്പിക്കുകയില്ല - അഥവാ അതിന് എനിക്ക് സാധിക്കുകയില്ല - എന്ന് സാരം. ഇബ്‌ലീസ് തന്നെയും സമ്മതിച്ച ഒരു യാഥാർത്ഥ്യമാണിത്. അടുത്ത വചനങ്ങളിൽ അല്ലാഹുവും അത് ആവർത്തിച്ചുറപ്പിക്കുന്നു:-

قَالَ هَٰذَا صِرَٰطٌ عَلَىَّ مُسْتَقِيمٌ ﴿٤١﴾

**﴾41﴿ അവൻ [അല്ലാഹു] പറഞ്ഞു: 'ഇത് എന്റെ മേൽ (ബാധ്യസ്ഥമായ) നേർക്കുനേരെ (ചൊവ്വെ ) യുള്ള ഒരു മാർഗമാകുന്നു:**

عَلَيَّ ആകുന്നു (മാർഗം) ഒരു പാത صِرَاطٌ ഇത് هَٰذَا അവൻ പറഞ്ഞു قَالَ ﴿41﴾ എന്റെ മേൽ (ബാധ്യസ്ഥമായ) مُسْتَقِيمٌ നേരെയുള്ള, ചൊവ്വായ

അതെ നിഷ്കളങ്കരായ എന്റെ അടിയാൻമാരെ നീ വഴിപിഴപ്പിക്കാതിരിക്കൽ എന്റെ ബാധ്യതയായി ഞാൻ സ്വീകരിക്കുന്നു. നിന്റെ ഉപദ്രവത്തിൽ നിന്ന് ഞാൻ അവരെ രക്ഷിക്കുക തന്നെ ചെയ്യും. ഇതിൽ മാറ്റം വരുകയില്ല എന്ന് സാരം. വിഷയം അല്ലാഹു ഒന്നു കൂടി വ്യക്തമാക്കുന്നു:-

إِنَّ عِبَادِى لَيْسَ لَكَ عَلَيْهِمْ سُلْطَٰنٌ إِلَّا مَنِ ٱتَّبَعَكَ مِنَ ٱلْغَاوِينَ ﴿٤٢﴾

**﴿42﴾ നിശ്ചയമായും, എന്റെ അടിയാൻമാർ – അവരുടെ മേൽ നിനക്ക് യാതൊരു അധികാര ശക്തിയും ഇല്ല; വഴികെട്ടവരാകുന്ന നിന്നെ പിൻപറ്റിയവരൊഴികെ. [അവരെ മാത്രമേ നിനക്ക് വഴി പിഴപ്പിക്കുവാൻ കഴിയൂ].**

وَإِنَّ جَهَنَّمَ لَمَوْعِدُهُمْ أَجْمَعِينَ ﴿٤٣﴾

**﴿43﴾ നിശ്ചയമായും, ജഹന്നം [നരകം] അവരുടെ മുഴുവനും വാഗ്ദത്തസ്ഥാനവും തന്നെ.**

لَهَا سَبْعَةُ أَبْوَٰبٍ لِّكُلِّ بَابٍ مِّنْهُمْ جُزْءٌ مَّقْسُومٌ ﴿٤٤﴾

**﴿44﴾ അതിന് ഏഴു(പടി) വാതിലുകളുണ്ട് . എല്ലാ (ഓരോ പടി) വാതിലും അവരിൽ നിന്ന് (പ്രത്യേകം) വിഹിതം ചെയ്യപ്പെട്ട ഓരോ ഭാഗം (ആളുകൾ) ഉണ്ടായിരിക്കും.**

﴿42﴾ إِنَّ عِبَادِي നിശ്ചയമായും എന്റെ അടിയാൻമാർ لَيْسَ لَكَ നിനക്ക് ഇല്ല عَلَيْهِمْ അവരുടെ മേൽ سُلْطَانٌ ഒരു അധികാര ശക്തിയും إِلا مَنِ اتَّبَعَكَ നിന്നെ പിൻപറ്റിയവരൊഴികെ مِنَ الْغَاوِينَ വഴികെട്ടവരാകുന്ന, വഴി പിഴച്ചവരിൽ നിന്ന് ﴿43﴾ وَإِنَّ جَهَنَّمَ നിശ്ചയമായും ജഹന്നം لَمَوْعِدُهُمْ അവരുടെ വാഗ്ദത്തസ്ഥാനം തന്നെ أَجْمَعِينَ മുഴുവനും ﴿44﴾ لَهَا അതിനുണ്ട് سَبْعَةُ ഏഴ് أَبْوَابٍ വാതിലുകൾ, കവാടങ്ങൾ لِكُلِّ بَابٍ എല്ലാ വാതിലിനുമുണ്ടായിരിക്കും مِنْهُمْ അവരിൽ നിന്ന് جُزْءٌ ഒരു ( ഓരോ ) ഭാഗം مَقْسُومٌ വിഹിതം (ഓഹരി) ചെയ്യപ്പെട്ട

ഇബ്‌ലീസിനെ പിൻപറ്റിയവരെ ഏഴായി തരം തിരിച്ചു ഒരോ തരക്കാർക്കും പ്രത്യേകം തയ്യാറാക്കപ്പെട്ട ഏഴ് സ്ഥാനങ്ങളിൽ വെച്ചായിരിക്കും നരകശിക്ഷ നൽകപ്പെടുക എന്ന് സാരം . കുറ്റത്തിന്റെ തോതനുസരിച്ചായിരിക്കും ഈ തരം തിരിക്കൽ എന്നും , ഓരോ തരക്കാരുടെയും തെറ്റുകൾക്കനുസരിച്ചായിരിക്കും അവർക്ക് ലഭിക്കുന്ന ശിക്ഷയെന്നും പറയേണ്ടതില്ല.

ആദം നബി(അ)ക്ക് സുജൂദ് ചെയ്യാൻ മലക്കുകളോട് കൽപിച്ചതും, ഇബ്‌ലീസ് സുജൂദ് ചെയ്യാതെ അഹങ്കരിച്ചതും സംബന്ധിച്ച് അൽ ബകഃറഃ, അഅ്റാഫ് എന്നീ സൂറത്തുകളിൽ വിശദമായി വിവരിച്ചു കഴിഞ്ഞിട്ടുള്ളതിന് പുറമെ, ഇസ്റാഉ്, അൽകഹ്ഫ്, ത്വാഹ, സ്വാദ് എന്നീ സൂറത്തുകളിലും ഈ സംഭവം വിവരിക്കപ്പെട്ടിരിക്കുന്നു. അത് കൊണ്ട് ഇവിടെ അധികമൊന്നും വിവരിക്കേണ്ടുന്ന ആവശ്യമില്ല.

## വിഭാഗം - 4

إِنَّ ٱلْمُتَّقِينَ فِى جَنَّـٰتٍ وَعُيُونٍ ﴿٤٥﴾

﴿45﴾ നിശ്ചയമായും, സൂക്ഷ്മത പാലിച്ചവർ, തോപ്പുകളിലും, നീരുറവുകളിലുമായിരിക്കും.

ٱدْخُلُوهَا بِسَلَـٰمٍ ءَامِنِينَ ﴿٤٦﴾

﴿46﴾ അതിൽ, ശാന്തിയോടെ നിർഭയരായിക്കൊണ്ട് നിങ്ങൾ പ്രവേശിച്ച് കൊള്ളുവീൻ. (എന്ന് അവർക്ക് സ്വാഗതം നൽകപ്പെടും).

وَنَزَعْنَا مَا فِى صُدُورِهِم مِّنْ غِلٍّ إِخْوَٰنًا عَلَىٰ سُرُرٍ مُّتَقَـٰبِلِينَ ﴿٤٧﴾

﴿47﴾ അവരുടെ നെഞ്ചു [ഹൃദയം] കളിൽ വല്ല വിദ്വേഷവും (ഒളിഞ്ഞിരിപ്പ്) ഉള്ളതിനെ നാം നീക്കം ചെയ്യുകയും ചെയ്യും; കട്ടിലുകളിൻ മേൽ പരസ്പരം അഭിമുഖരായികൊണ്ട് സഹോദരന്മാരായ നിലയിൽ (അവർ കഴിഞ്ഞ് കൂടും)

---

﴿45﴾ إِنَّ الْمُتَّقِينَ നിശ്ചയമായും സൂക്ഷ്മത പാലിച്ചവർ, ഭയഭക്തന്മാർ فِي جَنَّاتٍ തോപ്പുകളിലായിരിക്കും, സ്വർഗങ്ങളിലാണ് وَعُيُونٍ നീരുറവു (അരുവി)കളിലും ﴿46﴾ ادْخُلُوهَا അതിൽ നിങ്ങൾ പ്രവേശിക്കുവിൻ بِسَلَامٍ ശാന്തിയോടെ آمِنِينَ നിർഭയരായി ﴿47﴾ وَنَزَعْنَا നാം നീക്കുകയും ചെയ്യും مَا فِي صُدُورِهِمْ അവരുടെ നെഞ്ചു (ഹൃദയം) കളിലുള്ളത് مِنْ غِلٍّ വിദ്വേഷത്തിൽ (പകയിൽ) നിന്നും,വല്ല പോരും, കെട്ടിക്കുടുക്കും إِخْوَانًا സഹോദരങ്ങളായിട്ട് عَلَىٰ سُرُرٍ കട്ടിലുകളിൻമേൽ مُتَقَابِلِينَ പരസ്പരം അഭിമുഖരായ നിലയിൽ

---

ഇഹത്തിൽ വെച്ച് അവർ തമ്മിൽ തമ്മിൽ വല്ല പകയോ വെറുപ്പോ മനസ്സിൽ വെച്ചു കൊണ്ടിരുന്നാലും സ്വർഗത്തിൽ വെച്ച് അല്ലാഹു അതെല്ലാം അവരിൽ നിന്ന് നീക്കം ചെയ്യും. അങ്ങനെ, അവർ ഏകോദര സഹോദരങ്ങളെ പോലെ ആനന്ദഭരിതരായി കഴിഞ്ഞു കൂടിക്കൊണ്ടിരിക്കും. മാത്രമല്ല,-

لَا يَمَسُّهُمْ فِيهَا نَصَبٌ وَمَا هُم مِّنْهَا

﴿48﴾ അതിൽ വെച്ച് അവരെ ക്ഷീണം (അഥവാ പ്രയാസം) സ്പർശിക്കുകയില്ല; അവർ അതിൽ

بِمُخْرَجِينَ ﴿٤٨﴾

നിന്നും പുറത്താക്കപ്പെടുന്നവരുമല്ല.

نَبِّئْ عِبَادِىٓ أَنِّىٓ أَنَا ٱلْغَفُورُ ٱلرَّحِيمُ ﴿٤٩﴾

﴾49﴿ (നബിയേ) എന്റെ അടിയാൻമാർക്ക് വിവരം അറിയിക്കുക; നിശ്ചയമായും, ഞാൻ തന്നെയാണ് വളരെ പൊറുക്കുന്നവനും കരുണാനിധിയുമായുള്ളവനെന്നും;

وَأَنَّ عَذَابِى هُوَ ٱلْعَذَابُ ٱلْأَلِيمُ ﴿٥٠﴾

﴾50﴿ എന്റെ ശിക്ഷ തന്നെയാണ് വേദനയേറിയ ശിക്ഷയെന്നും.

---

﴾48﴿ لَا يَمَسُّهُمْ അവരെ സ്പർശിക്ക(ബാധിക്കുക)യില്ല فِيهَا അതിൽ نَصَبٌ ക്ഷീണം, പ്രയാസം, ബുദ്ധിമുട്ട് وَمَاهُمْ അവരല്ലതാനും مِنْهَا അതിൽ നിന്ന് بِمُخْرَجِينَ പുറത്താക്കപ്പെടുന്നവർ ﴾49﴿ نَبِّئْ നീ വിവരമറിയിക്കുക عِبَادِي എന്റെ അടിയാന്മാർക്ക് أَنِّيٓ أَنَا ഞാൻ തന്നെയാണ് الْغَفُورُ വളരെ പൊറുക്കുന്നവൻ الرَّحِيمُ കരുണാനിധിയായ ﴾50﴿ وَأَنَّ عَذَابِي എന്റെ ശിക്ഷയെന്നും هُوَ الْعَذَابُ അതാണ് ശിക്ഷ الْأَلِيمُ വേദനയേറിയ.

---

മനുഷ്യൻ സദാ സുപ്രതീക്ഷയും, ഭയപ്പാടും ഉള്ളവനായിരിക്കണം, അഥവാ അല്ലാഹുവിന്റെ പാപപൊറുതിയിലും കാരുണ്യത്തിലും നിരാശ തീണ്ടാതെ സൽ പ്രതീക്ഷയോട് കൂടിയും അതോടൊപ്പം തന്നെ, അവന്റെ ശിക്ഷ അനുഭവിക്കേണ്ടിവരുന്നതിനെക്കുറിച്ച് എപ്പോഴും ഭയത്തോട് കൂടിയും ഇരിക്കണം എന്നിങ്ങനെ നബി വചനങ്ങളിലും മറ്റും ഉപദേശിക്കപ്പെട്ടിട്ടുള്ളത് ഇത് കൊണ്ടാണ്. നബിﷺ അരുളിച്ചെയ്തതായി അബൂഹുറയ്റഃ (റ) ഉദ്ധരിച്ച ഒരു ഹദീഥ് ഇങ്ങനെയാണ്: അല്ലാഹുവിന്റെ അടുക്കലുള്ള ശിക്ഷയെക്കുറിച്ച് സത്യവിശ്വാസി അറിയുമായിരുന്നെങ്കിൽ, ഒരാളും അവന്റെ സ്വർഗത്തിൽ മോഹം വെക്കുകയില്ല; അല്ലാഹുവിന്റെ അടുക്കലുള്ള കാരുണ്യത്തെക്കുറിച്ച് അവിശ്വാസി അറിയുമായിരുന്നെങ്കിൽ, അവൻ അവന്റെ സ്വർഗത്തെക്കുറിച്ച് നിരാശപ്പെടുകയില്ല. (മു) അദ്ദേഹം തന്നെ ഉദ്ധരിച്ച മറ്റൊരു നബിവചനമാണിത്: അല്ലാഹു സൃഷ്ടികളെ സൃഷ്ടിച്ചപ്പോൾ ഒരു രേഖാ ഗ്രന്ഥത്തിൽ ഇങ്ങനെ രേഖപ്പെടുത്തി അവന്റെ അടുക്കൽ 'അർശി'ൻമേൽ വെച്ചിരിക്കുന്നു: എന്റെ കാരുണ്യം എന്റെ കോപത്തെ ജയിച്ചിരിക്കുന്നു. (ബു; മു) അല്ലാഹുവേ, നീ ഞങ്ങൾക്ക് പൊറുത്തുതരുകയും, കരുണ ചെയ്യുകയും ചെയ്യേണമേ! അല്ലാഹുവേ, നിന്റെ ശിക്ഷയിൽ നിന്ന് നീ ഞങ്ങളെ കാത്തുരക്ഷിച്ചുതരുകയും ചെയ്യേണമേ! ആമീൻ

وَنَبِّئْهُمْ عَن ضَيْفِ إِبْرَٰهِيمَ ﴿٥١﴾

﴾51﴿ (നബിയേ) ഇബ്റാഹീമിന്റെ അതിഥികളെക്കുറിച്ച് അവർക്ക് വിവരമറിയിക്കുക.

إِذْ دَخَلُوا۟ عَلَيْهِ فَقَالُوا۟ سَلَـٰمًا قَالَ إِنَّا مِنكُمْ وَجِلُونَ ﴿٥٢﴾

﴾52﴿ അതായത്, അവർ അദ്ദേഹത്തിന്റെ അടുക്കൽ കടന്ന് വന്നു സലാം എന്ന് പറഞ്ഞ സന്ദർഭം. അദ്ദേഹം പറഞ്ഞു: ഞങ്ങൾ നിങ്ങ

ളെക്കുറിച്ച് ഭയമുള്ളവരാകുന്നു.

قَالُواْ لَا تَوْجَلْ إِنَّا نُبَشِّرُكَ بِغُلَٰمٍ عَلِيمٍ ﴿٥٣﴾

﴾53﴿ അവർ പറഞ്ഞു: ഭയപ്പെടേണ്ട, ഞങ്ങൾ താങ്കൾക്ക് ജ്ഞാനിയായ ഒരു ബാലനെ [മകനെ]പ്പറ്റി സന്തോർഷ വാർത്ത അറിയിക്കുന്നു.

---

﴾51﴿ وَنَبِّئْهُمْ അവർക്ക് വിവരമറിയിക്കുക عَنْ ضَيْفِ അതിഥികളെപ്പറ്റി إِبْرَاهِيمَ ഇബ്റാഹീമിന്റെ ﴾52﴿ إِذْ دَخَلُوا അവർകടന്നു വന്ന ( പ്രവേശിച്ച)പ്പോൾ عَلَيْهِ അദ്ദേഹത്തിന്റെ അടുക്കൽ فَقَالُوا എന്നിട്ടവർ പറഞ്ഞു سَلَامًا സലാം എന്ന് قَالَ അദ്ദേഹം പറഞ്ഞു إِنَّا مِنكُمْ ഞങ്ങൾ നിങ്ങളെക്കുറിച്ച് وَجِلُونَ ഭയമുള്ളവരാണ് ﴾53﴿ قَالُوا അവർ പറഞ്ഞു لَا تَوْجَلْ ഭയപ്പെടേണ്ടാ إِنَّا نُبَشِّرُكَ ഞങ്ങൾ താങ്കൾക്ക് സന്തോഷമറിയിക്കുന്നു بِغُلَامٍ ഒരു ബാലനെ ( ആൺകുട്ടിയെ)പ്പറ്റി عَلِيمٍ ജ്ഞാനിയായ

---

ഇബ്റാഹീം നബി(അ)ക്ക് പ്രായാധിക്യം വന്നിട്ടും മക്കളില്ലാതിരുന്ന അവസരത്തിലായിരുന്നു മലക്കുകൾ അതിഥികളുടെ രൂപത്തിൽ വന്നതെന്നും , അദ്ദേഹം അവർക്ക് വേഗം ഭക്ഷണം ഒരുക്കിയെന്നും അവർ ഭക്ഷണം കഴിക്കാതിരുന്നത് കണ്ടപ്പോൾ അദ്ദേഹത്തിന് അവരെക്കുറിച്ച് ഭയം തോന്നിയെന്നും സൂഃ ഹൂദ് 70 ലും , ദാരിയാത്ത് 28 ലും പ്രസ്താവിച്ചിരിക്കുന്നു. അതായിരിക്കും ഇവിടെ ഞങ്ങൾ നിങ്ങളെക്കുറിച്ച് ഭയമുള്ളവരാണ് എന്ന് പറഞ്ഞത് . സംഭവങ്ങൾ വിവരിക്കുമ്പോൾ ചില സ്ഥലങ്ങളിൽ സംക്ഷിപ്തമായും, ചില സ്ഥലങ്ങളിൽ വിശദമായും വിവരിക്കുക ക്വുർആനിന്റെ പതിവാണല്ലോ. അതുകൊണ്ടാണ് ക്വുർആന്റെ ചില ഭാഗം ചില ഭാഗത്തെ വ്യാഖ്യാനിക്കുന്നു (القُرآن يَفْسر بعضه بعضا) എന്ന് പറയുന്നതും .

ജ്ഞാനിയായ ഒരു ബാലനെപ്പറ്റി സന്തോഷ വാർത്ത അറിയിക്കുന്നുവെന്ന് മലക്കുകൾ പറഞ്ഞത് ഇസ്ഹാക് നബി(അ) യെക്കുറിച്ചുള്ള സന്തോഷ വാർത്തയാണെന്ന് സൂറത്ത് ഹൂദിൽ നിന്ന് മനസ്സിലാകുന്നു. സൂഃ ദാരിയാത്തിലും അദ്ദേഹത്തെപ്പറ്റി ജ്ഞാനിയായ ബാലൻ غُلَام عَلِيم എന്നു വിശേഷിപ്പിച്ചിട്ടുണ്ട്. ഇസ്മാഈൽ നബി(അ)യെക്കുറിച്ചും ഇബ്റാഹീം നബി(അ)ക്ക് മലക്കുകൾ സന്തോഷ വാർത്ത അറിയിച്ചതായി സൂറത്ത് സ്വാഫ്ഫാത്ത്: 101 ൽ കാണാം. അവിടെ അദ്ദേഹത്തെ വിശേഷിപ്പിച്ചത് സഹനശീലനായ ബാലൻ غُلَامٍ حلِيم എന്നാകുന്നു( കൂടുതൽ വിവരങ്ങൾക്ക് പ്രസ്തുത സൂറത്തുകൾ നോക്കുക).

قَالَ أَبَشَّرْتُمُونِي عَلَىٰٓ أَن مَّسَّنِيَ ٱلْكِبَرُ فَبِمَ تُبَشِّرُونَ ﴿٥٤﴾

﴾54﴿ അദ്ദേഹം പറഞ്ഞു: 'എന്നെ വാർദ്ധക്യം ബാധിച്ചതോടെ എനിക്ക് സന്തോഷ വാർത്ത അറിയിക്കുകയോ?! എനി, എന്തിനെക്കുറിച്ചാണ് നിങ്ങൾ സന്തോഷമറിയിക്കുന്നത്?!

قَالُواْ بَشَّرْنَٰكَ بِٱلْحَقِّ فَلَا تَكُن مِّنَ ٱلْقَٰنِطِينَ ﴿٥٥﴾

﴿55﴾ അവർ പറഞ്ഞു: (സംഭവിക്കാൻ പോകുന്ന) യാഥാർത്ഥ്യത്തെക്കുറിച്ച് ഞങ്ങൾ താങ്കൾക്ക് സന്തോഷമറിയിച്ചിരിക്കുകയാണ്. അതിനാൽ, താങ്കൾ ആശ മുറിഞ്ഞവരിൽപെട്ടുപൊകരുത്.

قَالَ وَمَن يَقْنَطُ مِن رَّحْمَةِ رَبِّهِۦٓ إِلَّا ٱلضَّآلُّونَ ﴿٥٦﴾

﴿56﴾ അദ്ദേഹം പറഞ്ഞു: 'ആരാണ് തന്റെ റബ്ബിന്റെ കാരുണ്യത്തെക്കുറിച്ച് ആശ മുറിയുക - വഴി പിഴച്ചവരല്ലാതെ?!

قَالَ فَمَا خَطْبُكُمْ أَيُّهَا ٱلْمُرْسَلُونَ ﴿٥٧﴾

﴿57﴾ അദ്ദേഹം പറഞ്ഞു: (ശരി) എന്നാൽ, നിങ്ങളുടെ (പ്രധാന) വിഷയം എന്താണ് - ഹേ, ദൂതൻമാരേ?.

---

﴿54﴾ قَالَ അദ്ദേഹം പറഞ്ഞു أَبَشَّرْتُمُونِي നിങ്ങളെനിക്ക് സന്തോഷമറിയിക്കുകയോ عَلَىٰٓ أَن مَّسَّنِيَ എന്നെ സ്പർശിച്ച(ബാധിച്ച)തോടെ الْكِبَرُ വാർദ്ധക്യം فَبِمَ എനി എന്തിനെപ്പറ്റി تُبَشِّرُونَ നിങ്ങൾ സന്തോഷമറിയിക്കുന്നു ﴿55﴾ قَالُوا അവർ പറഞ്ഞു بَشَّرْنَاكَ ഞങ്ങൾ താങ്കൾക്ക് സന്തോഷമറിയിച്ചിരിക്കുന്നു بِالْحَقِّ യഥാർത്ഥം കൊണ്ട് فَلَا تَكُنْ ആകയാൽ താങ്കളായിരിക്കരുത് مِنَ الْقَانِطِينَ ആശ മുറിഞ്ഞവരിൽ, നിരാശരിൽപ്പെട്ട (വൻ) ﴿56﴾ قَالَ അദ്ദേഹം പറഞ്ഞു وَمَنْ يَقْنَطُ ആർ ആശ മുറിയും مِنْ رَحْمَةِ കാരുണ്യത്തെപ്പറ്റി رَبِّهِ തന്റെ റബ്ബിന്റെ إِلَّا الضَّالُّونَ വഴിപിഴച്ചവരല്ലാതെ ﴿57﴾ قَالَ അദ്ദേഹം പറഞ്ഞു فَمَا എന്നാൽ (എനി) എന്താണ് خَطْبُكُمْ നിങ്ങളുടെ (പ്രധാന)വിഷയം, കാര്യം أَيُّهَا الْمُرْسَلُونَ ഹേ അയക്കപ്പെട്ടവരേ (ദൂതൻമാരേ)?

---

ഇബ്‌റാഹീം (അ) ന്റെ ഭയപ്പാട് നീങ്ങുകയും, മകനുണ്ടാവാൻ പോകുന്നുവെന്ന സന്തോഷ വാർത്ത ലഭിക്കുകയും ചെയ്ത ശേഷം, നിങ്ങളുടെ ഈ വരവിന്റെ പ്രധാനോദ്ദേശ്യം വേറെ എന്താണുള്ളതെന്ന് അദ്ദേഹം മലക്കുകളോട് അന്വേഷിക്കുകയാണ്.

قَالُوٓاْ إِنَّآ أُرْسِلْنَآ إِلَىٰ قَوْمٍ مُّجْرِمِينَ ﴿٥٨﴾

﴿58﴾ അവർ പറഞ്ഞു: 'ഞങ്ങൾ കുറ്റവാളികളായ ഒരു ജനതയിലേക്ക് അയക്കപ്പെട്ടിരിക്കുന്നു'

إِلَّآ ءَالَ لُوطٍ إِنَّا لَمُنَجُّوهُمْ أَجْمَعِينَ ﴿٥٩﴾

﴿59﴾ - ലൂത്വിന്റെ കുടുംബം ഒഴികെ; നിശ്ചയമായും, അവരെ മുഴുവനും ഞങ്ങൾ രക്ഷപ്പെടുത്തുന്നവരാകുന്നു;

إِلَّا ٱمْرَأَتَهُۥ قَدَّرْنَآ ۙ إِنَّهَا لَمِنَ ٱلْغَٰبِرِينَ ﴿٦٠﴾

《60》 - അദ്ദേഹത്തിന്റെ സ്ത്രീ [ഭാര്യ] ഒഴികെ. അവൾ നിശ്ചയമായും, അവശേഷിക്കുന്ന [ശിക്ഷയിൽ അകപ്പെടുന്ന]വരിൽ പെട്ടവളെന്ന് ഞങ്ങൾ കണക്കാക്കിയിരിക്കുന്നു.

---

《58》 قَالُوا അവർ പറഞ്ഞു إِنَّا أُرْسِلْنَا ഞങ്ങൾ അയക്കപ്പെട്ടിരിക്കുന്നു إِلَىٰ قَوْمٍ ഒരു ജനതയിലേക്ക് مُجْرِمِينَ കുറ്റവാളികളായ 《59》 إِلَّا آلَ കുടുംബം (ആൾക്കാർ) ഒഴികെ لُوطٍ ലൂത്വിന്റെ إِنَّا لَمُنَجُّوهُمْ നിശ്ചയമായും ഞങ്ങൾ അവരെ രക്ഷിക്കുന്നവരാണ് أَجْمَعِينَ മുഴുവൻ, എല്ലാം 《60》 إِلَّا امْرَأَتَهُ അദ്ദേഹത്തിന്റെ സ്ത്രീ (ഭാര്യ)ഒഴികെ قَدَّرْنَا ഞങ്ങൾ കണക്കാക്കിയിരിക്കുന്നു إِنَّهَا നിശ്ചയമായും അവൾ لَمِنَ الْغَابِرِينَ (ശിക്ഷയിൽ) ശേഷിക്കുന്നവരിൽപ്പെട്ട (വൾ) എന്ന്

---

അവൾ ശിക്ഷയിൽ അകപ്പെടേണ്ടവളാണെന്നുള്ള അല്ലാഹുവിന്റെ നിശ്ചയം ഞങ്ങൾ നടപ്പിൽ വരുത്തും, ലൂത്വ് (അ) ന്റെ കുടുംബത്തെ രക്ഷിക്കണമെന്നുള്ളതിൽ നിന്ന് അവൾ ഒഴിവാണ് എന്ന് സാരം. കുറ്റവാളികളായ ജനത ലൂത്വ് നബി(അ)യുടെ ജനത തന്നെ, അവരുടെ തോന്നിവാസത്തെയും ദുഷ്ടതയെയും കുറിച്ച് സൂഃ ഹൂദിലും മറ്റും വിവരിച്ചിട്ടുണ്ടല്ലോ

## വിഭാഗം - 5

فَلَمَّا جَآءَ ءَالَ لُوطٍ ٱلْمُرْسَلُونَ ﴿٦١﴾

《61》അങ്ങനെ, ലൂത്വിന്റെ കുടുംബത്തിൽ (ആ) ദൂതന്മാർ വന്നപ്പോൾ,-

قَالَ إِنَّكُمْ قَوْمٌ مُّنكَرُونَ ﴿٦٢﴾

《62》 അദ്ദേഹം പറഞ്ഞു: നിങ്ങൾ അപരിചിതരായ ഒരു ജനം [നിങ്ങളെ മനസ്സിലായില്ല].

قَالُوا۟ بَلْ جِئْنَٰكَ بِمَا كَانُوا۟ فِيهِ يَمْتَرُونَ ﴿٦٣﴾

《63》 അവർ പറഞ്ഞു: (ശരി) പക്ഷേ, ഇവർ [ഈ ജനങ്ങൾ] യാതൊന്നിൽ സന്ദേഹപ്പെട്ടുകൊണ്ടിരിക്കുന്നുവോ അതുംകൊണ്ട് ഞങ്ങൾ താങ്കളുടെ അടുക്കൽ വന്നിരിക്കുകയാണ്.

وَأَتَيْنَٰكَ بِٱلْحَقِّ وَإِنَّا لَصَٰدِقُونَ ﴿٦٤﴾

《64》 ഞങ്ങൾ താങ്കൾക്ക് യാഥാർത്ഥ്യവുമായി വന്നിരിക്കുന്നു; നിശ്ചയമായും ഞങ്ങൾ സത്യം പറയുന്നവരാകുന്നു.

﴿61﴾ فَلَمَّا جَاءَ അങ്ങനെ (എന്നിട്ട്) വന്നപ്പോൾ آلَ لُوطٍ ലൂത്വിന്റെ കുടുംബത്തിൽ, ആൾക്കാരിൽ الْمُرْسَلُونَ ദൂതന്മാർ ﴿62﴾ قَالَ അദ്ദേഹം പറഞ്ഞു إِنَّكُمْ قَوْمٌ നിങ്ങൾ ഒരു ജനമാണ് مُنْكَرُونَ അറിയപ്പെടാത്ത(അപരിചിതമായ) ﴿63﴾ قَالُوا അവർ പറഞ്ഞു بَلْ جِئْنَاكَ പക്ഷേ (എങ്കിലും) ഞങ്ങൾ താങ്കളുടെ അടുക്കൽ വന്നിരിക്കുന്നു بِمَا യാതൊന്നും കൊണ്ട് كَانُوا അവരായിരിക്കുന്നു فِيهِ അതിൽ, അതിനെപ്പറ്റി يَمْتَرُونَ സന്ദേഹപ്പെട്ടു (സംശയപ്പെട്ടു)കൊണ്ടിരിക്കുക ﴿64﴾ وَأَتَيْنَاكَ ഞങ്ങൾ താങ്കളുടെ അടുക്കൽ വരുകയും ചെയ്തിരിക്കുന്നു بِالْحَقِّ യഥാർത്ഥവും കൊണ്ട് وَإِنَّا ഞങ്ങൾ لَصَادِقُونَ സത്യം പറയുന്നവർ തന്നെ

---

ഞങ്ങളെക്കുറിച്ച് തെറ്റിദ്ധരിക്കുകയോ, ഭയപ്പെടുകയോ വേണ്ടതില്ല. നിങ്ങളുടെ ഈ ജനത അല്ലാഹുവിന്റെ ശിക്ഷയിൽ വിശ്വാസവും ഭയവുമില്ലാത്തവരും, നിങ്ങളുടെ ഉപദേശങ്ങളെ ധിക്കരിക്കുന്നവരുമാണല്ലോ. അതൊക്കെ യാഥാർത്ഥ്യം തന്നെയാണെന്ന് കാണിച്ചുകൊടുക്കുമാറുള്ള ഒരു ശിക്ഷ അവർക്ക് നൽകുവാൻ വേണ്ടി അല്ലാഹു അയച്ച ദൂതൻമാരാണ് ഞങ്ങൾ. ആ ശിക്ഷ ഇതാ സംഭവിക്കാൻ പോകുന്നു. അതിൽ സംശയിക്കുവാൻ ഒന്നുമില്ല എന്ന് താൽപര്യം. മലക്കുകൾ തുടർന്നു:-

فَأَسْرِ بِأَهْلِكَ بِقِطْعٍ مِّنَ ٱلَّيْلِ وَٱتَّبِعْ أَدْبَـٰرَهُمْ وَلَا يَلْتَفِتْ مِنكُمْ أَحَدٌ

**﴿65﴾ 'അതിനാൽ, താങ്കൾ താങ്കളുടെ ആൾക്കാരെ [കുടുംബത്തെ]യും കൊണ്ട് രാത്രിയിൽ നിന്നുള്ള ഒരംശത്തിൽ [പ്രഭാതത്തിന് മുമ്പായി] യാത്ര ചെയ്തു കൊള്ളുക. അവരുടെ പിന്നാലെ താങ്കൾ അനുഗമിക്കുകയും ചെയ്യുക; നിങ്ങളിൽ നിന്ന് ഒരാളും തിരിഞ്ഞു നോക്കുകയും ചെയ്യരുത്.**

وَٱمْضُوا۟ حَيْثُ تُؤْمَرُونَ ﴿٦٥﴾

**നിങ്ങളോട് കൽപ്പിക്കപ്പെടുന്നേടത്തേക്ക് നിങ്ങൾ നടന്നു പോയിക്കൊള്ളുകയും ചെയ്യുക.'**

---

﴿65﴾ فَأَسْرِ താങ്കൾ അതിനാൽ(രാവ്) യാത്ര ചെയ്യുക بِأَهْلِكَ താങ്കളുടെ ആൾക്കാരെ (കുടുംബത്തെ)യും കൊണ്ട് بِقِطْعٍ ഒരു അംശത്തിൽ مِنَ اللَّيْلِ രാത്രിയിൽ നിന്ന് وَاتَّبِعْ താങ്കൾ പിന്തുടരുകയും ചെയ്യുക أَدْبَارَهُمْ അവരുടെ പിൻഭാഗങ്ങളിൽ (പിന്നാലെ) وَلَا يَلْتَفِتْ തിരിഞ്ഞുനോക്കുകയും ചെയ്യരുത് مِنْكُمْ നിങ്ങളിൽ നിന്ന് أَحَدٌ ഒരാളും وَامْضُوا നിങ്ങൾ നടന്നു പോകുകയും ചെയ്യുവീൻ حَيْثُ تُؤْمَرُونَ നിങ്ങൾ കൽപിക്കപ്പെടുന്നേടത്തേക്ക്

---

വിശദീകരണത്തിന് സൂഃ ഹൂദ് 81-ാം വചനവും വ്യാഖ്യാനവും നോക്കുക. അല്ലാഹു പറയുന്നു:-

وَقَضَيْنَآ إِلَيْهِ ذَٰلِكَ ٱلْأَمْرَ أَنَّ دَابِرَ هَٰٓؤُلَآءِ مَقْطُوعٌ مُّصْبِحِينَ ﴿٦٦﴾

**﴾66﴿ ആ കാര്യം അദ്ദേഹത്തിന് [ലൂത്വിന്] നാം തീരുമാനം ചെയ്തു കൊടുത്തു; (ഇവര്‍ ) പ്രഭാത വേളയിലായിരിക്കെ, ഇക്കൂട്ടരുടെ മൂട് മുറിക്കപ്പെടുന്ന [ഇവര്‍ നിശ്ശേഷം നശിപ്പിക്കപ്പെടുന്ന]താണെന്ന്.**

وَجَآءَ أَهْلُ ٱلْمَدِينَةِ يَسْتَبْشِرُونَ ﴿٦٧﴾

**﴾67﴿ (ആ) പട്ടണത്തിലെ ആള്‍ക്കാര്‍ സന്തോഷം പ്രകടിപ്പിച്ചുംകൊണ്ട് വരുന്നു.**

---

﴾66﴿ وَقَضَيْنَا നാം വിധിച്ചു ( തീരുമാനം ചെയ്തു) കൊടുത്തു إِلَيْهِ അദ്ദേഹത്തിന് ذَٰلِكَ الأَمْرَ ആ കാര്യം أَنَّ دَابِرَ പിന്‍ഭാഗം (മൂട്) എന്ന് هَؤُلَاءِ ഇക്കൂട്ടരുടെ مَقْطُوعٌ മുറിക്ക(ഛേദിക്ക)പ്പെടുന്നതാണ്(എന്ന്) مُصْبِحِينَ അവര്‍ പ്രഭാതവേളയിലായിരിക്കെ ﴾67﴿ وَجَاءَ വന്നു أَهْلُ الْمَدِينَةِ പട്ടണത്തിലെ ആള്‍ക്കാര്‍ ( പട്ടണവാസികള്‍) يَسْتَبْشِرُونَ അവര്‍ സന്തോഷം പ്രകടിപ്പിച്ചുകൊണ്ട്

---

ലൂത്വ് നബി(അ)യുടെ വീട്ടില്‍ സുന്ദരന്‍മാരും ചെറുപ്പക്കാരുമായ ചില അതിഥികള്‍ വന്നിട്ടുണ്ടെന്ന് തെമ്മാടികളായ ആ ജനത അറിഞ്ഞു. അവര്‍ക്കത് വളരെ സന്തോഷമായി. തങ്ങളുടെ മൃഗീയമായ വികാര നിവൃത്തിക്ക് അവരെ വിട്ടുകിട്ടാനാവശ്യപ്പെട്ടുകൊണ്ട് അവര്‍ അദ്ദേഹത്തെ സമീപിച്ചു. അതിനെപ്പറ്റിയാണ് ഈ പറഞ്ഞത്. ഈ രംഗവും, അവരും ലൂത്വ് നബി(അ)യും തമ്മില്‍ നടന്ന സംസാരവും സൂറത്ത് ഹൂദില്‍ വിവരിച്ചിട്ടുണ്ടല്ലോ.

قَالَ إِنَّ هَٰٓؤُلَآءِ ضَيْفِى فَلَا تَفْضَحُونِ ﴿٦٨﴾

**﴾68﴿ അദ്ദേഹം [ലൂത്വ്] പറഞ്ഞു: നിശ്ചയമായും, ഇവര്‍ എന്റെ അതിഥികളാണ്; അതിനാല്‍, എന്നെ നിങ്ങള്‍ വഷളാക്കരുത്;**

وَٱتَّقُوا۟ ٱللَّهَ وَلَا تُخْزُونِ ﴿٦٩﴾

**﴾69﴿ 'നിങ്ങള്‍ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിന്‍; എന്നെ അപമാനിക്കുകയും അരുത്.**

---

﴾68﴿ قَالَ അദ്ദേഹം പറഞ്ഞു إِنَّ هَؤُلَاءِ നിശ്ചയമായും ഇവര്‍ ضَيْفِي എന്റെ അതിഥികളാണ് فَلَا تَفْضَحُونِ അതിനാല്‍ എന്നെ നിങ്ങള്‍ വഷളാക്കരുത് ﴾69﴿ وَاتَّقُوا നിങ്ങള്‍ സൂക്ഷിക്കുകയും ചെയ്‌വിന്‍ اللهَ അല്ലാഹുവിനെ وَلَا تُخْزُونِ എന്നെ നിങ്ങള്‍ അപമാനിക്കുകയും അരുത്

---

അതിഥികള്‍ മലക്കുകളാണെന്ന് ലൂത്വ് (അ) അറിയുന്നതിന് മുമ്പാണ് ഈ വാക്കുകള്‍ അദ്ദേഹം ആ ജനങ്ങളോട് പറഞ്ഞതെന്ന് സൂറത്ത് ഹൂദില്‍ നിന്ന് വ്യക്തമാകു

ന്നു. പക്ഷേ, ഞങ്ങൾ അല്ലാഹുവിനാൽ അയക്കപ്പെട്ടവരാണെന്ന് ലൂത്വ് (അ) നോട് പ്രസ്താവിച്ച വിവരം പറഞ്ഞതിന് ശേഷമാണ് ഈ രംഗം ഇവിടെ വിവരിച്ചതെന്ന് മാത്രം. സംഭവങ്ങൾ വിവരിക്കുമ്പോൾ അതിന്റെ ഓരോ വശവും ക്രമപ്രകാരം വഴിക്ക് വഴിയായിത്തന്നെ ഉദ്ധരിക്കുകയെന്ന സമ്പ്രദായം ക്വുർആനിൽ പലപ്പോഴും സ്വീകരിക്കപ്പെടാറില്ല. (ഇതിനെപ്പറ്റി മുഖവുരയിൽ വിവരിച്ചിട്ടുള്ളത് ഓർക്കുക)

قَالُوٓاْ أَوَلَمۡ نَنۡهَكَ عَنِ ٱلۡعَٰلَمِينَ ﴿٧٠﴾

**《70》 അവർ [പട്ടണത്തിലെ ആൾക്കാർ] പറഞ്ഞു: ലോകരെക്കുറിച്ച് ഞങ്ങൾ നിന്നോട് വിരോധിച്ചിട്ടുമില്ലേ!**

قَالَ هَٰٓؤُلَآءِ بَنَاتِيٓ إِن كُنتُمۡ فَٰعِلِينَ ﴿٧١﴾

**《71》 അദ്ദേഹം പറഞ്ഞു: 'ഇതാ എന്റെ പെൺമക്കൾ. [അവരെ ഞാൻ വിവാഹം കഴിച്ചു തരാം]; നിങ്ങൾ (വല്ലതും) ചെയ്യുന്നവരാണെങ്കിൽ!**

《70》 قَالُوا അവർ പറഞ്ഞു أَوَلَمْ نَنْهَكَ ഞങ്ങൾ നിന്നോട് വിരോധിച്ചിട്ടുമില്ലേ عَنِ الْعَالَمِينَ ലോകരെപ്പറ്റി 《71》 قَالَ അദ്ദേഹം പറഞ്ഞു هَؤُلَاءِ ഇവർ (ഇതാ) بَنَاتِي എന്റെ പുത്രിമാരാണ്, എന്റെ പെൺ മക്കൾ إِنْ كُنْتُمْ നിങ്ങളാണെങ്കിൽ فَاعِلِينَ ചെയ്യുന്നവർ

---

പുറമെ നിന്ന് വരുന്ന ആളുകളെ പിടികൂടി നീചവൃത്തിക്ക് ഉപയോഗപ്പെടുത്തുക ആ ദുഷ്ട ജനങ്ങളുടെ പതിവായിരുന്നു. അത്കൊണ്ട് അങ്ങിനെ ഉള്ളവരെ അവരുടെ കയ്യേറ്റത്തിൽനിന്ന് രക്ഷിക്കുവാനായി ലൂത്വ് നബി(അ) അവർക്ക് അഭയം നൽകലും പതിവുണ്ടായിരുന്നു. അതിനെപ്പറ്റി ലൂത്വ് നബി(അ)യുടെ നേരെ ആ ജനങ്ങൾക്ക് അമർഷവും പ്രതിഷേധവും ഉണ്ടാകുക സ്വാഭാവികമാണല്ലോ. അത്കൊണ്ട് അങ്ങിനെ ആർക്കും അഭയം നൽകരുതെന്ന് അവർ അദ്ദേഹത്തോട് ആവശ്യപ്പെട്ടിരുന്നു. അതാണ് ലോകരെക്കുറിച്ച് ഞങ്ങൾ നിന്നോട് വിരോധിച്ചിട്ടുമില്ലേ എന്ന് അവർ പറയുവാൻ കാരണം.

കൂടിയേ കഴിയൂ എങ്കിൽ – എന്റെ ഉപദേശം വല്ലതും നിങ്ങൾ സ്വീകരിക്കുവാൻ തയ്യാറുണ്ടെങ്കിൽ, ഞാൻ നിങ്ങളോട് ഒരു കാര്യം പറയട്ടെ: എന്റെ പെൺമക്കളിതാ; അവരെ ഞാൻ നിങ്ങൾക്ക് വിവാഹം ചെയ്തു തരാം. എന്നാലും എന്റെ വീട്ടിൽ വന്ന അതിഥികളെ മാനഭംഗവും ആക്രമവും ചെയ്തു എന്നെ നിങ്ങൾ വഷളാക്കരുത് എന്നൊക്കെ അദ്ദേഹം അവരോട് പറഞ്ഞു നോക്കി. അവരുണ്ടോ അതിന് ചെവി കൊടുക്കുന്നു?!

لَعَمۡرُكَ إِنَّهُمۡ لَفِي سَكۡرَتِهِمۡ يَعۡمَهُونَ ﴿٧٢﴾

**《72》 നിന്റെ ആയുഷ്കാലം തന്നെ (സത്യം)! നിശ്ചയമായും അവർ, അവരുടെ ലഹരിയിൽ (മതിമറന്നു) അലഞ്ഞു നടക്കുകയാണ്!**

لَفِي سَكْرَتِهِمْ നിന്റെ ആയുഷ്കാലം തന്നെ إِنَّهُمْ നിശ്ചയമായും അവർ لَعَمْرُكَ ﴾72﴿ അവരുടെ ലഹരിയിൽ (മത്തിൽ) തന്നെ يَعْمَهُونَ അവർ അലഞ്ഞു നടക്കുന്നു

എന്നിരിക്കെ, അവർ ലൂത്വ് നബി(അ)യുടെ ഉപദേശം എങ്ങിനെ സ്വീകരിക്കും?! എന്ന് സാരം. കാര്യങ്ങൾ ഉറപ്പിച്ചു പറയുമ്പോൾ അറബികൾക്കിടയിൽ സത്യത്തിന്റെ വചനങ്ങളായി പലതും ഉപയോഗിക്കപ്പെടാറുള്ള കൂട്ടത്തിൽ ഒന്നാണ് لَعَمْرُكَ (നിന്റെ ആയുഷ്ക്കാലം തന്നെ സത്യം!) എന്നതും. സത്യ വിശ്വാസികൾ അല്ലാഹു അല്ലാത്ത വസ്തുക്കളുടെ പേരിൽ സത്യം ചെയ്യുന്നത് ഹദീഥുകളിൽ കർശനമായി വിരോധിക്കപ്പെട്ടിരിക്കുന്നു. എന്നാൽ, അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം അവന് അവന്റെ സൃഷ്ടികളിൽ ഏതിന്റെ പേരിലും സത്യം ചെയ്യാവുന്നതാണ്.

فَأَخَذَتْهُمُ ٱلصَّيْحَةُ مُشْرِقِينَ ﴿٧٣﴾

**﴾73﴿ എന്നിട്ട് (അവർ) ഉദയവേളയിലായിരിക്കെ (ആ) ഘോരശബ്ദം അവരെ പിടികൂടി.**

فَجَعَلْنَا عَـٰلِيَهَا سَافِلَهَا وَأَمْطَرْنَا عَلَيْهِمْ حِجَارَةً مِّن سِجِّيلٍ ﴿٧٤﴾

**﴾74﴿ അങ്ങനെ, അതിന്റെ [ആ രാജ്യത്തിന്റെ] ഉപരിഭാഗത്തെ നാം അതിന്റെ താഴ്ഭാഗമാക്കി [തലകീഴായി മറിച്ചു]; അവരുടെ മേൽ (ചൂളവെക്കപ്പെട്ട) ഇഷ്ടികകക്കല്ല് നാം വർഷിപ്പിക്കുകയും ചെയ്തു.**

﴾73﴿ فَأَخَذَتْهُمُ അപ്പോൾ (എന്നിട്ട്) അവരെ പിടിച്ചു(പിടികൂടി) الصَّيْحَةُ ഘോരശബ്ദം مُشْرِقِينَ (അവർ) ഉദയവേളയിലായികൊണ്ട് ﴾74﴿ فَجَعَلْنَا എന്നിട്ട് (അങ്ങനെ) നാം ആക്കി عَالِيَهَا അതിന്റെ മേൽഭാഗം, ഉപരിഭാഗം سَافِلَهَا അതിന്റെ താഴ്ഭാഗം وَأَمْطَرْنَا നാം വർഷിപ്പിക്കുകയും ചെയ്തു عَلَيْهِمْ അവരുടെ മേൽ حِجَارَةً കല്ല് مِنْ سِجِّيلٍ ചൂളക്കല്ലിൽ നിന്ന്, ഇഷ്ടികയാലുള്ള.

ലൂത്വ് നബി(അ)യും, അദ്ദേഹത്തിൽ വിശ്വസിച്ച അദ്ദേഹത്തിന്റെ കുടുംബവും ഒഴിച്ചുള്ള ജനത മുഴുവനും നശിപ്പിക്കപ്പെട്ടു. പ്രസ്തുത സംഭവത്തിന്റെ ചുരുക്കമാണ് അല്ലാഹു ഇവിടെ വിവരിച്ചത്. വിശദ വിവരത്തിന് അഅ്റാഫ് (80-84), ഹൂദ് (77-83) എന്നീ സൂറത്തുകളും, സൂഃ ശുഅറാഉം (160-174) മറ്റും നോക്കുക. ആ സംഭവത്തെ ചൂണ്ടികൊണ്ട് അല്ലാഹു പറയുന്നു:-

إِنَّ فِي ذَٰلِكَ لَأَيَـٰتٍ لِّلْمُتَوَسِّمِينَ ﴿٧٥﴾

**﴾75﴿ നിശ്ചയമായും, ലക്ഷണം ഗ്രഹിക്കുന്നവർക്ക് അതിൽ പല ദൃഷ്ടാന്തങ്ങളുണ്ട്.**

وَإِنَّهَا لَبِسَبِيلٍ مُّقِيمٍ ﴿٧٦﴾

**﴾76﴿ നിശ്ചയമായും അത് [ആ രാജ്യം] (സ്ഥിരമായി) നിലകൊ**

**ള്ളുന്ന ഒരു വഴിയിൽ തന്നെയാണ് താനും**

إِنَّ فِي ذَٰلِكَ لَآيَةً لِّلْمُؤْمِنِينَ ﴿٧٧﴾

**﴾77﴿ നിശ്ചയമായും, അതിൽ സത്യവിശ്വാസികൾക്ക് ഒരു [മഹത്തായ] ദൃഷ്ടാന്തമുണ്ട്.**

---

﴾75﴿ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ തന്നെ لِّلْمُتَوَسِّمِينَ ലക്ഷണം ഗ്രഹിക്കുന്നവർക്ക് ﴾76﴿ وَإِنَّهَا നിശ്ചയമായും അത് (ആകുന്നു താനും) لَبِسَبِيلٍ ഒരു വഴിയിൽ തന്നെയാണ് (താനും) مُّقِيمٍ നിലനിൽക്കുന്ന(സ്ഥിരമായി നിലക്കൊള്ളുന്ന). ﴾77﴿ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു ദൃഷ്ടാന്തം لِّلْمُؤْمِنِينَ സത്യവിശ്വാസികൾക്ക്.

---

ലക്ഷണങ്ങളിൽ നിന്നും അടയാളങ്ങളിൽ നിന്നും കാര്യങ്ങൾ മനസ്സിലാക്കി യഥാർത്ഥം ഗ്രഹിക്കുന്ന ആളുകൾക്ക് പൊതുവെയും, സത്യവിശ്വാസികൾക്ക് പ്രത്യേകവും ആ ജനതക്ക് നേരിട്ട ശിക്ഷാ സംഭവത്തിൽ നിന്ന് പാഠം പഠിക്കുവാനുണ്ട്. ആ രാജ്യം അവരുടെ സ്ഥിരമായ ഒരു യാത്രാ മാർഗത്തിലായത്കൊണ്ട് അവർക്ക് ആ സംഭവത്തിന്റെ ലക്ഷണങ്ങൾ കണ്ടറിയാവുന്നതാണ് എന്ന് സാരം. മക്കാ പരിസര പ്രദേശങ്ങളിൽ നിന്ന് ശാമിലേക്ക് കച്ചവടയാത്രകൾ നടത്തുക അറബികളുടെ പതിവാണല്ലോ. ലൂത്വ് (അ) ന്റെ രാജ്യമായിരുന്ന സദൂം(സോദോം) രാജ്യങ്ങൾ ആ യാത്രാ മാർഗത്തിലാണുള്ളത്. ക്വുർആൻ അവതരണ കാലത്ത് അറബികൾക്ക് അത് സുപരിചിതമായിരുന്നു. ബഹ്റുൽ മയ്യിത്ത് (ചാവുകടൽ), ബഹ്ർ ലൂത്വ് ( ലൂത്വ്കടൽ) എന്നൊക്കെ പറയപ്പെടുന്ന തടാകത്തിൽ ലയിച്ചു നശിച്ച ആ രാജ്യങ്ങളുടെ അവശിഷ്ടങ്ങൾ ആ യാത്രകളിൽ അവർ കാണാറുമുണ്ടായിരുന്നു. (ബഹ്ർ ലൂത്വിനെയും ആ രാജ്യങ്ങളെയും സംബന്ധിച്ച സൂഃ ശുഅറാഇന് ശേഷമുള്ള വ്യാഖ്യാക്കുറിപ്പ് നോക്കുക)

ഇബ്നു ജരീർ, ഇബ്നുഅബീഹാതീം, തിർമിദി(റ) മുതലായവർ നിവേദനം ചെയ്ത ഒരു നബി വചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു; സത്യവിശ്വാസിയുടെ ലക്ഷണം നിങ്ങൾ സൂക്ഷിച്ചുകൊള്ളുവീൻ. കാരണം, അവൻ അല്ലാഹുവിന്റെ പ്രകാശം കൊണ്ടാണ് നോക്കുന്നത്. പിന്നീട് നബിﷺ ഈ 75-ാം വചനം ഓതുകയും ചെയ്തു. ഈ അർത്ഥത്തിലുള്ള രിവായത്തുകൾ വേറെയും കാണാം.

وَإِن كَانَ أَصْحَابُ الْأَيْكَةِ لَظَالِمِينَ ﴿٧٨﴾

**﴾78﴿ നിശ്ചയമായും, 'ഐകത്തി'ന്റെ [മരക്കാവിന്റെ] ആൾക്കാരും അക്രമികൾ തന്നെയായിരുന്നു.**

فَانتَقَمْنَا مِنْهُمْ وَإِنَّهُمَا لَبِإِمَامٍ مُّبِينٍ ﴿٧٩﴾

**﴾79﴿ എന്നിട്ട് നാം അവരോട് ശിക്ഷാ നടപടിയെടുത്തു. അത് രണ്ടും [ലൂത്വിന്റെ രാജ്യവും**

**'ഐകത്തും'] സ്പഷ്ടമായ ഒരു തുറസ്സായ മാർഗത്തിൽ തന്നെയാകുന്നു താനും.**

﴾78﴿ وَإِنْ كَانَ നിശ്ചയമായും ആയിരുന്നു أَصْحَابُ الأَيْكَةِ മരക്കാവുകാർ, ഐകത്തിന്റെ ആൾക്കാർ لَظَالِمِينَ അക്രമികൾ തന്നെ. ﴾79﴿ فَانْتَقَمْنَا എന്നിട്ട് നാം ശിക്ഷാ നടപടിയെടുത്തു مِنْهُمْ അവരോട് وَإِنَّهُمَا നിശ്ചയമയും അത് രണ്ടും لَبِإِمَامٍ ഒരു പിന്തുടരപ്പെടുന്ന (തുറസ്സായ) മാർഗത്തിലാണ് مُبِينٍ സ്പഷ്ടമായ.

---

اَيْكَة (ഐകത്ത്) എന്നാൽ വൃക്ഷങ്ങൾ തിങ്ങി നിൽക്കുന്ന മരക്കാവ് എന്നർത്ഥം. മദ്‌യനിന്റെ അയൽ പക്കത്തുള്ള ഒരു സ്ഥലമായിരുന്നു അത്. അവിടത്തെ നിവാസികളാണ് أَصْحَابُ الأَيْكَةِ (ഐകത്തുകാർ) കൊണ്ട് വിവക്ഷ. അവരിലേക്ക് റസൂലായി ശുഅയ്ബ് നബി (അ) അയക്കപ്പെട്ടിരുന്ന വിവരവും, ആ ജനത സ്വീകരിച്ച നയവും, അഅ്റാഫിലും, ഹൂദിലും, ശുഅറാഇലും മറ്റും കൂടുതൽ വിശദമായി വിവരിക്കപ്പെട്ടിട്ടുണ്ട്. ആ സ്ഥലവും തന്നെ മക്കാ മുശ്‌രിക്കുകൾ ശാമിലേക്ക് പോകാറുള്ള വഴിയിലാണുള്ളത്. അത്കൊണ്ടാണ് ആ രണ്ട് സ്ഥലവും സ്പഷ്ടമായ ഒരു തുറസ്സായ മാർഗത്തിലുള്ളതാണെന്ന് പറഞ്ഞത്. إِمَام (ഇമാമ്) എന്നാൽ മുമ്പിലുള്ളത് എന്നത്രെ സാക്ഷാൽ വാക്കർത്ഥം. നേതാവ്, മുമ്പൻ, മാതൃക, തുറന്നവഴി എന്നിങ്ങനെയുള്ള അർത്ഥങ്ങളിൽ സന്ദർഭം പോലെ അത് ഉപയോഗിക്കപ്പെടും.

## വിഭാഗം - 6

وَلَقَدْ كَذَّبَ أَصْحَٰبُ ٱلْحِجْرِ ٱلْمُرْسَلِينَ ﴿٨٠﴾

**﴾80﴿ തീർച്ചയായും, ഹിജ്റിലെ ആൾക്കാൾ മുർസലുകളെ വ്യാജമാക്കുകയുണ്ടായി.**

وَءَاتَيْنَٰهُمْ ءَايَٰتِنَا فَكَانُوا۟ عَنْهَا مُعْرِضِينَ ﴿٨١﴾

**﴾81﴿ അവർക്ക് നമ്മുടെ ദൃഷ്ടാന്തങ്ങൾ നാം നൽകുകയും ചെയ്തു; എന്നിട്ട് അവർ അവയെക്കുറിച്ച് തിരിഞ്ഞുകളയുന്നവരായിരുന്നു.**

وَكَانُوا۟ يَنْحِتُونَ مِنَ ٱلْجِبَالِ بُيُوتًا ءَامِنِينَ ﴿٨٢﴾

**﴾82﴿ നിർഭയരായ നിലയിൽ, മലകളിൽ നിന്നും അവർ (പാറ) വെട്ടിത്തുരന്ന് വീടുകളുണ്ടാക്കുകയും ചെയ്തിരുന്നു.**

فَأَخَذَتْهُمُ ٱلصَّيْحَةُ مُصْبِحِينَ ﴿٨٣﴾

**﴾83﴿ അങ്ങനെ, (അവർ) പ്രഭാത വേളയിലായിരിക്കെ അവരെ ഘോര ശബ്ദം പിടികൂടി.**

فَمَآ أَغۡنَىٰ عَنۡهُم مَّا كَانُواْ يَكۡسِبُونَ ﴿٨٤﴾

**《84》 എന്നാൽ, അവർ (പ്രവർത്തിച്ചു) സമ്പാദിച്ചുവെച്ചിരുന്നത് അവർക്ക് ഉപകരിച്ചില്ല.**

---

《80》 وَلَقَدۡ كَذَّبَ തീർച്ചയായും വ്യാജമാക്കിയിട്ടുണ്ട്, കളവാക്കുകയുണ്ടായി أَصۡحَٰبُ ٱلۡحِجۡرِ ഹിജ്റിലെ ആൾക്കാർ ٱلۡمُرۡسَلِينَ മുർസലു(റസൂലു)കളെ, ദൂതൻമാരെ 《81》 وَءَاتَيۡنَٰهُمۡ അവർക്ക് നാം നൽകുകയും ചെയ്തു ءَايَٰتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ فَكَانُوا എന്നിട്ട് അവരായിരുന്നു عَنۡهَا അവയെക്കുറിച്ച് مُعۡرِضِينَ തിരിഞ്ഞുകളയുന്ന (അവഗണിക്കുന്ന)വർ 《82》 وَكَانُوا അവർ ആയിരുന്നു يَنۡحِتُونَ താനും അവർ(വെട്ടി) തുരന്നുണ്ടാക്കും مِنَ ٱلۡجِبَالِ മലകളിൽനിന്ന് بُيُوتًا വീടുകളെ ءَامِنِينَ നിർഭയരായ നിലയിൽ 《83》 فَأَخَذَتۡهُمُ അങ്ങനെ (എന്നിട്ട്) അവരെ പിടികൂടി ٱلصَّيۡحَةُ ഘോരശബ്ദം مُصۡبِحِينَ പ്രഭാതവേളയിലായിരിക്കെ 《84》 فَمَآ أَغۡنَىٰ എന്നിട്ട് ധന്യമാക്കിയില്ല (തടുത്തില്ല- ഉപകരിച്ചില്ല) പര്യാപ്തമാക്കിയില്ല عَنۡهُم അവർക്ക്, അവരിൽ നിന്ന് مَا كَانُوا അവരായിരുന്നത് يَكۡسِبُونَ അവർ സമ്പാദിക്കും

---

സ്വാലിഹ് നബി(അ)യുടെ രാജ്യമാണ് ഹിജ്ർ. മദീനക്കും തബൂക്കിനും ഏറെ കുറെ മദ്ധ്യത്തിലാണത് സ്ഥിതി ചെയ്യുന്നത്. അവിടത്തെ നിവാസികളായിരുന്ന ഥമൂദ് ഗോത്രം വിഗ്രഹാരാധകരായിരുന്നു. ഇവരെയും ഇവർക്ക് ബാധിച്ച ശിക്ഷയെയും സംബന്ധിച്ച് അഅ്റാഫ്, ഹൂദ്, മുതലായ സൂറത്തുകളിൽ കൂടുതൽ വിവരം മുമ്പ് കഴിഞ്ഞ് പോയിട്ടുണ്ട്. ഹിജ്റിനെപ്പറ്റി സൂഃ ശുഅറാഇലും കൂടുതൽ വിവരം കണാം. വിശദ വിവരങ്ങൾക്ക് അവിടങ്ങളിൽ നോക്കുക.

وَمَا خَلَقۡنَا ٱلسَّمَٰوَٰتِ وَٱلۡأَرۡضَ وَمَا بَيۡنَهُمَآ إِلَّا بِٱلۡحَقِّۗ

**《85》 ആകാശങ്ങളെയും, ഭൂമിയെയും, അവ രണ്ടിനുമിടയിലുള്ളതിനെയും (ന്യായമായ) കാര്യത്തോട് കൂടി അല്ലാതെ നാം സൃഷ്ടിച്ചിട്ടില്ല**

وَإِنَّ ٱلسَّاعَةَ لَأٓتِيَةٌۖ فَٱصۡفَحِ ٱلصَّفۡحَ ٱلۡجَمِيلَ ﴿٨٥﴾

**നിശ്ചയമയും, അന്ത്യ സമയം വരുന്നതും തന്നെയാകുന്നു. ആകയാൽ (നബിയേ) നീ സുന്ദരമായ വിട്ടുവീഴ്ച ചെയ്തു കൊള്ളുക**

إِنَّ رَبَّكَ هُوَ ٱلۡخَلَّٰقُ ٱلۡعَلِيمُ ﴿٨٦﴾

**《86》 നിശ്ചയമായും, നിന്റെ റബ്ബ് തന്നെയാണ് സർവ്വ സ്രഷ്ടാവും സർവ്വജ്ഞനുമായുള്ളവൻ**

﴾85﴿ وَمَاخَلَقْنَا നാം സൃഷ്ടിച്ചിട്ടില്ല السَّمَاوَاتِ ആകാശങ്ങളെ وَالأَرْضَ ഭൂമിയെയും وَمَابَيْنَهُمَا ആ രണ്ടിനുമിടയിലുള്ളതിനെയും إِلا بِالْحَقِّ ന്യായപ്രകാരം (കാര്യമനുസരിച്ച് - മുറപ്രകാരം) അല്ലാതെ وَإِنَّ السَّاعَةَ നിശ്ചയമായും അന്ത്യസമയം لآتِيَةٌ വരുന്നത് തന്നെ فَاصْفَحِ അതിനാൽ നീ വിട്ടു വീഴ്ച്ച ചെയ്യുക الصَّفْحَ വിട്ടു വീഴ്ച്ച الْجَمِيلَ ഭംഗി യായ, സുന്ദരമായ ﴾86﴿ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് هُوَ അവൻ(തന്നെ) الْخَلاَّقُ (സർവ്വ) സ്രഷ്ടാവ് الْعَلِيمُ (സർവ്വ) ജ്ഞാനി

---

ഈ ആകാശ ഭൂമികളും അവയിലുള്ള ചരാചര വസ്തുക്കളുമൊക്കെ നീതിയുക്തവും, വ്യവസ്ഥാപിതവുമായ ചില ലക്ഷ്യങ്ങളോടുകൂടിയാണ് അല്ലാഹു സൃഷ്ടിച്ചിരിക്കുന്നത്. മിഥ്യയായിട്ടോ, വിനോദമായിട്ടോ സൃഷ്ടിച്ചുണ്ടാക്കിയതല്ല. അത്കൊണ്ടാണ് മേൽ വിവരിച്ചതുപോലെയുള്ള സമുദായങ്ങൾ തങ്ങളുടെ ദുർനടപ്പുകളിൽ നിന്ന് വിരമിക്കുവാൻ തയ്യാറാകാതിരുന്നപ്പോൾ അവരുടെ മേൽ ചില ശിക്ഷാ നടപടികൾ എടുക്കപ്പെട്ടത്. അതുപോലെ, അല്ലാഹുവിന്റെ നീതി നിയമങ്ങളെ ധിക്കരിക്കുന്ന ഈ ജനതയുടെ മേലും അല്ലാഹു അവന്റെ നടപടികൾ എടുക്കുക തന്നെ ചെയ്യും . അവസാനം എല്ലാവരുടെയും ചെയ്തികളെ സവിസ്തരം പരിശോധിച്ചു തക്ക നടപടികളെടുക്കുന്ന ഒരു ദിവസം വരാനിരിക്കുന്നു. ആകയാൽ, ഇപ്പോൾ ഈ സത്യ നിഷേധികളുടെ നേരെ നയപൂർവ്വം വിട്ടുവീഴ്ച്ച സ്വീകരിച്ചു കൊള്ളുക. ആ സമയം വരുമ്പോൾ അല്ലാഹു വേണ്ടത് ചെയ്തു കൊള്ളും. എല്ലാം സൃഷ്ടിച്ചുണ്ടാക്കിയവനും, എല്ലാ കാര്യവും വേണ്ടതു പോലെ അറിയുന്നവനും അവനാണല്ലോ, എന്ന് സാരം.

സൂഃ സ്വാദിൽ അല്ലാഹു പറയുന്നു; ആകാശവും ഭൂമിയും അവയുടെ ഇടയിലുള്ളതും നാം നിരർത്ഥമായി സൃഷ്ടിച്ചിട്ടില്ല. അത് അവിശ്വസിച്ചവരുടെ ധാരണയത്രെ. ആകയാൽ, അവിശ്വസിച്ചവർക്ക് നരകമാകുന്ന നാശം! (38:27). സൂഃ മുഅ്മിനൂനിൽ പറയുന്നു: അപ്പോൾ, നിങ്ങളെ നാം വൃഥാ സൃഷ്ടിച്ചതാണെന്നും, നിങ്ങൾ നമ്മുടെ അടുക്കലേക്ക് മടക്കപ്പെടുകയില്ലെന്നും നിങ്ങൾ കണക്കാക്കിയോ?!. (23:115). സൂഃ ദുഖാനിൽ പറയുന്നു: (ന്യായമായ) കാര്യത്തോടു കൂടിയല്ലാതെ അവ രണ്ടിനെയും നാം സൃഷ്ടിച്ചിട്ടില്ല. എങ്കിലും, അവരിൽ അധികമാളുകളും അറിയുന്നില്ല. (44:38,39)

وَلَقَدْ ءَاتَيْنَٰكَ سَبْعًا مِّنَ ٱلْمَثَانِى وَٱلْقُرْءَانَ ٱلْعَظِيمَ ﴿٨٧﴾

**﴾87﴿ (നബിയേ) തീർച്ചയായും നിനക്ക് നാം, ആവർത്തിത (വചന) ങ്ങളിൽ നിന്നുള്ള ഏഴെണ്ണം നൽകിയിട്ടുണ്ട്. മഹത്തായ ക്വുർആനും (നൽകിട്ടുണ്ട്).**

---

﴾87﴿ وَلَقَدْ آتَيْنَاكَ തീർച്ചയായും നാം നിനക്ക് നൽകിയിട്ടുണ്ട് سَبْعًا ഏഴ് (എണ്ണം) مِنَ الْمَثَانِي ആവർത്തിതങ്ങളിൽ നിന്ന്, ആവർത്തിക്കപ്പെടുന്നവയിൽപെട്ട وَالْقُرْآنَ ക്വുർആനും الْعَظِيمَ മഹത്തായ

---

ആവർത്തിത വചനങ്ങളിൽ നിന്നുള്ള ഏഴെണ്ണം(سَبْعًا مِنَ الْمَثَانِي) കൊണ്ട് വിവക്ഷ

സൂറത്തുൽ ഫാതിഹഃയാണെന്നത്രെ ഭൂരിഭാഗം വ്യാഖ്യാതാക്കളുടെയും അഭിപ്രായം. ബലവത്തായ ചില നബി വചനങ്ങളും അതിന് തെളിവ് നൽകുന്നു. അബൂ സഈദിബ്നുൽ മുഅല്ലാ (റ) പറഞ്ഞതായി ബുഖാരി (റ) ഉദ്ധരിച്ച ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: താൻ പള്ളിയിൽ നിന്ന് പുറത്ത് പോകും മുമ്പ് ക്വുർആനിലെ ഏറ്റവും മഹത്തായ സൂറത്ത് ഞാൻ തനിക്ക് പഠിപ്പിച്ചു തരാമെന്ന് റസൂൽ എന്നോട് പറഞ്ഞു. തിരുമേനി പള്ളിയിൽ നിന്ന് പുറത്ത് പോകാൻ ശ്രമിച്ചപ്പോൾ, ഞാൻ ചെന്നു അത് ഓർമപ്പെടുത്തി. അപ്പോൾ അവിടുന്ന് പറഞ്ഞു: الْحَمْدُلِلَّهِ رَبِّ الْعَالَمِينَ هِيَ السَبْعُ الْمَثَانِي وَ الْقُرْ آنَ الْعَظِيمَ(സാരം: അൽഹംദുലില്ലാഹി റബ്ബിൽ ആലമീൻ എന്നുള്ളതാണ് - അഥവാ ആ സൂറത്താകുന്നു. അതത്രെ, ഏഴ് ആവർത്തിത വചനങ്ങളും, മഹത്തായ ക്വുർആനും എന്ന് പറഞ്ഞത്.) അബൂഹുറയ്റഃ(റ)യിൽനിന്ന് അഹ്മദ്, ബുഖാരി (റ) മുതലായവർ ഉദ്ധരിച്ച ഒരു ഹദീഥിൽ നബി ഇപ്രകാരം പറഞ്ഞതായി വന്നിരിക്കുന്നു: أُمُّ الْقُرْ آن هِيَ السَبْعُ الْمَثَانِي وَ الْقُرْ آنَ الْعَظِيمَ (ഉമ്മുൽ ക്വുർആനാണ് ഏഴ് ആവർത്തിത വചനങ്ങളും ക്വുർആനും എന്ന് പറഞ്ഞത്) ഉമ്മുൽ ക്വുർആൻ എന്നത് സൂറത്തുൽ ഫാതിഹഃയുടെ പേരുകളിൽ പെട്ടതാണെന്നുള്ളത് പ്രസിദ്ധമാണ്. ഒന്നാമത്തെ ഹദീഥിൽ സൂറത്തുൽ ഫാതിഹഃയുടെ ഒന്നാമത്തെ വചനം എടുത്തു പറഞ്ഞും, രണ്ടാമത്തെ ഹദീഥിൽ അതിന്റെ ഒരു പേരെടുത്തു പറഞ്ഞും കൊണ്ട് അതാണ് ഏഴ് ആവർത്തിത വചനങ്ങൾ السَبْعُ الْمَثَانِي എന്ന് നബി വ്യക്തമാക്കിയിരിക്കുന്നു. സൂറത്തുൽ ഫാതിഹഃ ഏഴു വചനങ്ങളാണെന്നും , അത് നമസ്കാരത്തിലും മറ്റുമായി വളരെയധികം ആവർത്തിക്കപ്പെടാറുള്ള സൂറത്താണെന്നും പറയേണ്ടതില്ല. ( ഇത് സംബന്ധമായ പല വിവരങ്ങളും സൂറഃ ഫാതിഹഃയുടെ വ്യാഖ്യാനത്തിൽ മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുണ്ട് )

ആവർത്തിതങ്ങളായ ഏഴെണ്ണം കൊണ്ടുദ്ദേശ്യം ക്വുർആനിലെ ആദ്യത്തെ ഏഴു വലിയ സൂറത്തുകൾ السَبْعُ الطِوَال ആണെന്നും, ക്വുർആനിലെ നിയമങ്ങൾ, ഉപദേശങ്ങൾ, ചരിത്രങ്ങൾ തുടങ്ങിയ ഏഴുതരം വിഷയങ്ങളാണെന്നും മറ്റും വേറെയും ചില അഭിപ്രായങ്ങൾ കാണാം. എങ്കിലും മേലുദ്ധരിച്ചത് പോലെയുള്ള ചില ഹദീഥുകൾ നിലവിലുള്ള സ്ഥിതിക്ക് അവക്ക് പിൻബലം കാണുന്നില്ല. നബിﷺക്ക് നൽകിയ ഈ അനുഗ്രഹത്തെ ഒർമപ്പെടുത്തിയ ശേഷം തുടർന്നു കൊണ്ട് ചില ഉപദേശങ്ങളും നബിﷺക്ക് അല്ലാഹു നൽകുന്നു:-

لَا تَمُدَّنَّ عَيْنَيْكَ إِلَىٰ مَا مَتَّعْنَا بِهِۦٓ أَزْوَٰجًا مِّنْهُمْ

**﴾88﴿ അവരിൽ [അവിശ്വാസികളിൽ]നിന്നുള്ള പല തരക്കാർക്കും നാം സുഖഭോഗം നൽകിയിട്ടുള്ളതിലേക്ക് നീ നിന്റെ കണ്ണുകളെ നീട്ടിപ്പോകരുത് [ദൃഷ്ടിവെക്കരുത്].**

وَلَا تَحْزَنْ عَلَيْهِمْ وَٱخْفِضْ جَنَاحَكَ لِلْمُؤْمِنِينَ ﴿٨٨﴾

**അവരെപ്പറ്റി നീ വ്യസനിക്കുകയും അരുത്. സത്യ വിശ്വാസികൾക്ക് നിന്റെ പക്ഷം നീ താഴ്ത്തിക്കൊടുക്കുകയും [അവരോട് മയത്തിൽ പെരുമാറുകയും] ചെയ്തുകൊള്ളുക.**

﴾88﴿ لَا تَمُدَّنَّ നീ നീട്ടുകയും ചെയ്യരുത് عَيْنَيْكَ നിന്റെ കണ്ണുകളെ(ദൃഷ്ടിയെ) إِلَىٰ مَا യാതൊന്നിലേക്ക് مَتَّعْنَا بِهِ അത്കൊണ്ട് നാം സുഖം നല്‍കി أَزْوَاجًا പലതരക്കാര്‍ക്ക് مِّنْهُمْ അവരില്‍നിന്ന് وَلَا تَحْزَنْ നീ വ്യസനിക്കുകയും ചെയ്യരുത് عَلَيْهِمْ അവരെപ്പറ്റി, അവരുടെ പേരില്‍ وَاخْفِضْ നീ താഴ്ത്തുകയും ചെയ്യുക جَنَاحَكَ നിന്റെ ചിറക്, പക്ഷം لِلْمُؤْمِنِينَ സത്യവിശ്വാസികള്‍ക്ക്

---

മൂന്ന് ഉപദേശങ്ങളാണ് അല്ലാഹു ഈ വചനം മുഖേന നബിﷺക്ക് നല്‍കിയിരിക്കുന്നത്.

(1) അവിശ്വാസികളില്‍പ്പെട്ട പലതരക്കാരായ ആളുകള്‍ക്കും നല്‍കപ്പെട്ടിട്ടുള്ള സുഖസൗകര്യങ്ങളിലേക്ക് കണ്ണുവെക്കുകയും ശ്രദ്ധ കൊടുക്കുകയും ചെയ്യരുത്. അഥവാ, അതിനെക്കാള്‍ എത്രയോ ഉത്തമവും ഉന്നതവുമായ അനുഗ്രഹമാണ് ക്വുര്‍ആനും ഏഴു ആവര്‍ത്തിത വചനങ്ങളും മുഖേന തനിക്ക് ലഭിച്ചിരിക്കുന്നത് എന്ന് താല്‍പര്യം. ഈ ഉപദേശം പ്രത്യക്ഷത്തില്‍ നബിയോടാണെന്നുവെച്ച് നബി ഐഹിക സുഖ സൗകര്യങ്ങളില്‍ ശ്രദ്ധ പതിക്കാറുണ്ടായിരുന്നുവെന്ന് ധരിക്കേണ്ടതില്ല. യഥാര്‍ത്ഥത്തില്‍, സത്യവിശ്വാസികളെ ഉദ്ദേശിച്ചിട്ടുള്ളതാണ് ഈ ഉപദേശം. അബൂബക്ര്‍ (റ) ഇപ്രകാരം പറഞ്ഞതായി രിവായത്ത് ചെയ്യപ്പെട്ടിരിക്കുന്നു: 'ആര്‍ക്കെങ്കിലും ക്വുര്‍ആന്‍ നല്‍കപ്പെട്ടിരിക്കുകയും, എന്നിട്ട് തനിക്ക് നല്‍കപ്പെട്ടിട്ടുള്ളതിനെക്കാള്‍ ശ്രേഷ്ഠമായ വല്ലതും ദുന്‍യാവില്‍ നിന്ന് മറ്റാര്‍ക്കെങ്കിലും നല്‍കപ്പെട്ടിരിക്കുന്നതായി അവന്‍ കാണുകയും ചെയ്യുന്ന പക്ഷം, അവന്‍ നിസ്സാരമായതിനെ വമ്പിച്ചതും, വമ്പിച്ചതിനെ നിസ്സാരമായതുമാക്കിതീര്‍ത്തു. ഏതാണ്ട് ഇതേ അര്‍ത്ഥത്തലുള്ള ഒരു രിവായത്ത് സുഫ്‌യാനുബ്നു ഉയയ്ന(റ) യില്‍ നിന്ന് നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്.

(2) അവിശ്വാസികളെക്കുറിച്ച് - അവര്‍ വിശ്വസിക്കാത്തതിനെപ്പറ്റി - വ്യസനിക്കരുത്. അഥവാ അവര്‍ക്ക് സത്യോപദേശങ്ങളും ദൃഷ്ടാന്തങ്ങളും വെച്ച് കാട്ടിയിട്ടും അവര്‍ അവിശ്വാസത്തില്‍ ഉറച്ചു നില്‍ക്കുന്നതില്‍ വ്യാകുലപെടേണ്ടതില്ല. അവര്‍ വിശ്വസിക്കുകയാണെങ്കില്‍ വിശ്വസിക്കട്ടെ എന്ന് വെച്ചാല്‍മതി എന്ന് സാരം

(3) സത്യ വിശ്വാസികളായ ആളുകളോട് ചിറക് താഴ്ത്തണം. അഥവാ അവരോട് വളരെ മയത്തിലും നയത്തിലും വാത്സല്യപൂര്‍വ്വം പെരുമാറണം എന്നുദ്ദേശ്യം. ഈ വിഷയത്തില്‍ നബി ലോകത്തിന് ഉത്തമ മാതൃക നല്‍കിട്ടുണ്ടെന്നുള്ളതും, അവിടുത്തെ സ്വഭാവ ഗുണങ്ങളെപ്പറ്റി പല ക്വുര്‍ആന്‍ വചനങ്ങളിലും അല്ലാഹു തന്നെ വളരെ പുകഴ്ത്തിപ്പറഞ്ഞിട്ടുള്ളതും പ്രസിദ്ധമാണല്ലോ.

കണ്ണുവെക്കുക, ദൃഷ്ടിവെക്കുക എന്നൊക്കെ മലയാളത്തില്‍ പറയപ്പെടാറുള്ളത് പോലെ ഒരു പ്രയോഗമാണ് അറബിയിലെ مَد العَيْن (കണ്ണുനീട്ടല്‍) എന്ന പ്രയോഗം . ശ്രദ്ധിക്കുക, ആഗ്രഹം വെച്ചുകൊണ്ട് നോക്കുക എന്നൊക്കെയാണതുകൊണ്ടുദ്ദേശിക്കുന്നത് خفض الجناح(ചിറക് -അഥവാ-പക്ഷം- താഴ്ത്തുക) എന്ന പ്രയോഗത്തിന്റെ ഉത്ഭവം, പക്ഷികള്‍ അവയുടെ കുഞ്ഞുങ്ങളോടുള്ള വാത്സല്യം നിമിത്തം അവക്ക് ചിറകുകള്‍ വിടര്‍ത്തി താഴ്ത്തികൊടുത്തുകൊണ്ട് അവയെ ചിറകിനുള്ളില്‍ ഒതുക്കി അണച്ചുകൂട്ടാറുള്ളതില്‍ നിന്നാകുന്നു. വത്സല്യപൂര്‍വ്വം അലിവോടും മയത്തോടുംകൂടി പെരുമാറുക എന്ന അലങ്കാരാര്‍ത്ഥത്തില്‍ അത് ഉപയോഗിക്കപ്പെട്ടുവരുന്നു.

| | |
|---|---|
| وَقُلۡ إِنِّيٓ أَنَا ٱلنَّذِيرُ ٱلۡمُبِينُ ﴿٨٩﴾ | ﴾89﴿ (നബിയേ) പറയുകയും ചെയ്യുക: ഞാൻ തന്നെ യാണ് സപഷ്ടമായ താക്കീതു കാരൻ. |
| كَمَآ أَنزَلۡنَا عَلَى ٱلۡمُقۡتَسِمِينَ ﴿٩٠﴾ | ﴾90﴿ (അതെ) ഭാഗിച്ചെടുത്തവ രുടെ മേൽ നാം അവതരിപ്പിച്ചതു പോലെ (ത്തന്നെ):- |
| ٱلَّذِينَ جَعَلُواْ ٱلۡقُرۡءَانَ عِضِينَ ﴿٩١﴾ | ﴾91﴿ (അതായത്) ഖുർആനെ പല (ഭിന്നമായ) അംശങ്ങളാക്കിയവ രുടെ (മേൽ) |

﴾89﴿ وَقُلْ നീ പറയുകയും ചെയ്യുക إِنِّيٓ أَنَا നിശ്ചയമായും ഞാൻ തന്നെ النَّذِيرُ താക്കീതു( മുന്നറിയിപ്പു) കാരൻ الْمُبِينُ സ്പഷ്ടമായ ﴾90﴿ كَمَآ أَنزَلْنَا നാം അവതരിപ്പിച്ചതുപോലെ عَلَى الْمُقْتَسِمِينَ ഭാഗിച്ചെടുത്തവരുടെ മേൽ ﴾91﴿ الَّذِينَ യാതൊരു കൂട്ടരുടെ (മേൽ) جَعَلُوا അവർ ആക്കി الْقُرْآنَ ഖുർആനെ عِضِينَ പല അംശങ്ങൾ, ഭാഗങ്ങൾ

الْمُقْتَسِمِينَ (മുക്തസിമീൻ) എന്ന വാക്കിന് നാം പരിഭാഷയിൽ കാണിച്ചതുപോലെ, ഭാഗിച്ചെടുത്തവർ എന്നും, (പ്രവാചകൻമാരെ കളവാക്കുന്ന വിഷയത്തിലും മറ്റും) അന്യോന്യം സത്യം ചെയ്തവർ എന്നും അർത്ഥം കൽപിക്കപ്പെട്ടിട്ടുണ്ട്. രണ്ടായാലും അങ്ങിനെ വിശേഷിപ്പിക്കപ്പെട്ടവർ ആരാണെന്നതിലും جَعَلُوا الْقُرْآنَ عِضِينَ(ഖുർആനെ അവർ പല അംശങ്ങളാക്കി ) എന്ന വാക്യത്തിന്റെ താൽപര്യത്തിലും വ്യാഖ്യാതാക്കൾക്കിടയിൽ വ്യത്യസ്തമായ അഭിപ്രായങ്ങൾ കാണാം. കൂടാതെ ഈ 90-ാം വചനം വിഷയപരമായി നോക്കുമ്പോൾ, അതിന്റെ നേരെമുമ്പുള്ള വചനത്തോട് ബന്ധപ്പെട്ടു നിൽക്കുന്നതാണോ, അതല്ല; 87-ാം വചനത്തോട് ബന്ധപ്പെട്ടുകൊണ്ടുള്ളതൊണോ എന്നതിലും അഭിപ്രായ വ്യത്യാസം കാണാം. ഇക്കാരണങ്ങളാൽ ഈ വചനങ്ങൾ ഒന്നിലധികം പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. അവയിൽ ഏതെങ്കിലും ഒന്നിനെ ബലവത്തായി സ്വീകരിക്കത്തക്ക തെളിവുകൾ കാണുന്നുമില്ല.

മേൽ സൂചിപ്പിച്ച വ്യാഖ്യാനങ്ങളിൽ വെച്ച് കൂടുതൽ വ്യക്തമായി തോന്നുന്ന വ്യാഖ്യാനത്തിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: തങ്ങളുടെ താൽപര്യങ്ങൾക്ക് യോജിക്കുന്ന ഭാഗങ്ങളെ സ്വീകരിക്കുകയും, യോജിക്കാത്ത ഭാഗങ്ങളെ നിഷേധിക്കുകയും ചെയ്തുകൊണ്ട് ഖുർആനെ ഭിന്ന ഭാഗങ്ങളാക്കി അംശീകരിച്ച വേദക്കാർക്ക് തൗറാത്തും ഇൻജീലും മുമ്പ് അവതരിപ്പിച്ചു കൊടുത്തിരുന്നത് പോലെ തന്നെ നിനക്ക് - നബി തിരുമേനി ﷺ ക്ക് - ഖുർആനും ഏഴു ആവർത്തിത വചനങ്ങളും അവതരിപ്പിച്ചു തന്നിരിക്കുന്നു. ഈ വ്യാഖ്യാന പ്രകാരം 90-ാം വചനവും, 87-ാം വചനവും തമ്മിലായിരിക്കും വിഷയപരമായി ബന്ധപ്പെട്ടു നിൽക്കുന്നത്. ഇടക്കുള്ള രണ്ട് വചനങ്ങളും ഇടവാക്യങ്ങളു(المعترضات)മായിരിക്കുന്നതാണ്. الله اعلم

അബൂമൂസൽ അശ്അരീ(റ)യിൽ നിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു നബിവചനത്തിന്റെ സാരം ഇങ്ങിനെയാകുന്നു:- 'എന്റെയും, എന്നെ നിയോഗിച്ച കാര്യത്തിന്റെയും ഉപമ ഇങ്ങിനെയുള്ള ഒരാളുടെ മാതിരിയാകുന്നു: അയാൾ അയാളുടെ ജനങ്ങളുടെ അടുക്കൽ ചെന്ന് ഞാൻ (നമ്മെ ആക്രമിക്കുവാൻ വരുന്ന) സൈന്യത്തെ എന്റെ കണ്ണുകൊണ്ട് കണ്ടിരിക്കുന്നു; ഞാൻ നഗ്നനായ(*) താക്കീതുകാരനാണ് : അതുകൊണ്ട് രക്ഷാമാർഗം നോക്കുക! എന്നിങ്ങനെ അവരോട് പറഞ്ഞു. എന്നിട്ട് ഒരു വിഭാഗം ആളുകൾ അവനെ അനുസരിച്ചു രാത്രി തന്നെ സാവധാനം സ്ഥലം വിട്ടുപോയി രക്ഷപ്പെട്ടു. ഒരു വിഭാഗം ആളുകൾ അവനെ വ്യാജമാക്കി. അവർ സ്ഥലം വിടാതിരുന്നു. അങ്ങിനെ , പ്രഭാതത്തിൽ സൈന്യം വന്നു അവരെ നശിപ്പിച്ചു. ഇതാണ് , എന്നെ അനുസരിക്കുകയും ഞാൻ കൊണ്ടുവന്നതിനെ പിൻപറ്റുകയും ചെയ്തവരുടെയും എന്നോട് അനുസരണക്കേട് കാണിക്കുകയും ഞാൻ കൊണ്ടു വന്ന യാഥാർത്ഥ്യത്തെ വ്യാജമാക്കുകയും ചെയ്തവരുടെയും ഉപമ'.(ബു; മു)

فَوَرَبِّكَ لَنَسْـَٔلَنَّهُمْ أَجْمَعِينَ ﴿٩٢﴾

**﴾92﴿ എന്നാൽ,നിന്റെ റബ്ബിനെത്തന്നെയാണ(സത്യം)! തീർച്ചയായും, അവരോട് മുഴുവനും നാം ചോദിക്കുക തന്നെ ചെയ്യും:-**

عَمَّا كَانُوا۟ يَعْمَلُونَ ﴿٩٣﴾

**﴾93﴿ അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനെപ്പറ്റി.**

فَٱصْدَعْ بِمَا تُؤْمَرُ وَأَعْرِضْ عَنِ ٱلْمُشْرِكِينَ ﴿٩٤﴾

**﴾94﴿ ആകയാൽ, (നബിയേ) നിന്നോട് കൽപിക്കപ്പെടുന്നതിനെ നീ (പരസ്യമായി) ഉറക്കെ പ്രഖ്യാപിച്ചുകൊള്ളുക! മുശ്രിക്കു [ബഹുദൈവവിശ്വാസി]കളിൽ നിന്ന് നീ തിരിഞ്ഞു കളയുകയും ചെയ്യുക.**

إِنَّا كَفَيْنَـٰكَ ٱلْمُسْتَهْزِءِينَ ﴿٩٥﴾

**﴾95﴿ നിശ്ചയമായും നിനക്ക് (ഈ പരിഹാസക്കാരെ നാം തടുത്തുതന്നിരിക്കുന്നു [അവരുടെ ഉപദ്രവം നിനക്ക് ഫലിക്കുകയില്ല.]**

ٱلَّذِينَ يَجْعَلُونَ مَعَ ٱللَّهِ إِلَـٰهًا ءَاخَرَ ۚ فَسَوْفَ يَعْلَمُونَ ﴿٩٦﴾

**﴾96﴿ അതെ, അല്ലാഹുവിനോട് കൂടി വേറെ ആരാധ്യനെ ഏർപ്പെടുത്തുന്നവരെ. എന്നാൽ, വഴിയെ അവർ അറിഞ്ഞുകൊള്ളുന്നതാണ്!**

---

*(*) ഗൗരവമേറിയ വല്ല ആപത്തിനെക്കുറിച്ചും ശക്തിപൂർവ്വം ജനങ്ങൾക്ക് പരസ്യമായ താക്കീത് നൽകുവാൻ ചെല്ലുന്ന ആളുകൾ വസ്ത്രങ്ങളഴിച്ചു നഗ്നമായ നിലയിൽ വിളിച്ചു പറയുക മുൻകാലത്ത് പതിവുയിരുന്നു. ക്രമേണ കർശനമായ താക്കീത് നൽകുന്നവർ എന്ന അർത്ഥത്തിൽ 'നഗ്നനായ താക്കീതുകാരൻ.' എന്ന് (النذير العريان)പറയപ്പെടുന്നു.*

﴾92﴿ فَوَرَبِّكَ എന്നാൽ നിന്റെ റബ്ബിനെ തന്നെ لَنَسْأَلَنَّهُمْ നിശ്ചയമായും നാം അവരോട് ചോദിക്കുക തന്നെ ചെയ്യും أَجْمَعِينَ മുഴുവനും, എല്ലാവരോടും ﴾93﴿ عَمَّا كَانُوا അവർ ആയിരുന്നതിനെപ്പറ്റി يَعْمَلُونَ അവർ പ്രവർത്തിക്കും ﴾94﴿ فَاصْدَعْ ആകയാൽ നീ ഉറക്കെ(പരസ്യമായി) പ്രഖ്യാപനം ചെയ്യുക بِمَا تُؤْمَرُ നിന്നോട് കൽപിക്കപ്പെടുന്നതിനെ وَأَعْرِضْ നീ തിരിഞ്ഞു (അവഗണിച്ചു) കളയുകയും ചെയ്യുക عَنِ الْمُشْرِكِينَ മുശ്‌രിക്കുകളെപ്പറ്റി ﴾95﴿ إِنَّا നിശ്ചയമായും നാം كَفَيْنَاكَ നിനക്ക് തടുത്തു തന്നിരിക്കുന്നു الْمُسْتَهْزِئِينَ പരിഹസിക്കുന്നവരെ ﴾96﴿ الَّذِينَ يَجْعَلُونَ ആക്കുന്നവരായ مَعَ اللَّهِ അല്ലാഹുവോട്കൂടി إِلَٰهًا آخَرَ വേറെ ഇലാഹിനെ (ആരാധ്യനെ- ദൈവത്തെ ) فَسَوْفَ എന്നാൽ വഴിയെ يَعْلَمُونَ അവർ അറിയും, അവർക്കറിയാം

---

ആ നിഷേധികൾ ചെയ്തു കൂട്ടുന്ന പ്രവൃത്തികളെപ്പറ്റിയെല്ലാം നാം ചോദ്യം ചെയ്യാതെ വിടുകയില്ല . അവർ എന്ത് നിലപാട് കൈകൊണ്ടിരുന്നാലും ശരി, അല്ലാഹു നൽകുന്ന സന്ദേശങ്ങളെ പരസ്യമായി പ്രഖ്യാപനം ചെയ്തുകൊള്ളണം. അവരുടെ എതിർപ്പുകളെ അവഗണിച്ചു തള്ളുകയേ വേണ്ടൂ. ആ പരിഹാസങ്ങളിൽ നിന്നുണ്ടാകുന്ന ഉപദ്രവങ്ങളൊന്നും ഭയപ്പെടേണ്ടതില്ല. അതെല്ലാം അല്ലാഹു തടുത്തുകൊള്ളുകയും. അതിൽ നിന്ന് രക്ഷ നൽകുകയും ചെയ്തുകൊള്ളും. എന്നൊക്കെ അല്ലാഹു നബിയെ അറിയിക്കുന്നു. അവസാനം, ആ പരിഹാസകർ അവരുടെ പരിഹാസത്തിന്റെ ഫലം അറിയാറാകുമെന്ന് കടുത്ത ഒരു താക്കീതും നൽകുന്നു. പ്രവാചകത്വത്തിന്റെ ആദ്യ ഘട്ടത്തിൽ സ്വകാര്യമായിട്ടായിരുന്നു നബിﷺ ജനങ്ങളിൽ പ്രബോധനം നടത്തിയിരുന്നത്. സത്യവിശ്വാസികളായി തീർന്നവർ അവരുടെ നമസ്കാരം പോലും രഹസ്യമായിട്ടായിരുന്നു നടത്തിവന്നിരുന്നത്. ഈ വചനങ്ങൾ അവതരിച്ചതോടെ തിരുമേനി പരസ്യമായി പ്രബോധനം ആരംഭിച്ചു.

നബിﷺയെയും, ക്വുർആനെയും കുറിച്ച് പരിഹാസം പതിവാക്കിയ പലരും മുശ്‌രിക്കുകളിൽ ഉണ്ടായിരുന്നു. അവരിൽ പലരുടെയും പേരുകളും അവരുടെ ചെയ്തികളും ചരിത്ര ഗ്രന്ഥങ്ങളിൽ നിന്നു മറ്റുമായി പൊതുവെ അറിയപ്പെട്ടതുമാകുന്നു. വലീദുബ്നു മുഗീറഃ, ആസ്വുബ്നുവാഇൽ, അസ്‌വദുബ്നു അബ്ദിയഗൂഥ്, അസ്‌വദുബ്നു അബ്ദിൽ മുത്ത്വലിബ് , ഹർഥുബ്നു ത്വലാത്വിലഃ മുതലായവർ അവരിൽ മുൻപന്തിയിൽ നിൽക്കുന്നവരായിരുന്നു. ഇവരുടെയെല്ലാം അവസാനമുണ്ടായത് കേവലം സാധാരണങ്ങളല്ലാത്ത ചില കാരണങ്ങളെ തുടർന്നുണ്ടായ ദുർമരണങ്ങളായിരുന്നുവെന്നതും പ്രസ്താവ്യമാണ്. നടന്നു പോകുമ്പോൾ ഒരു അമ്പിൻമുന കാലിൽ തട്ടുക, കാലിൽ മുള്ളു കുത്തുക, മൂക്കിലൂടെ ചലം വരുക, കണ്ണിൽ കരട് വീണു കാഴ്ച നശിക്കുക, മലം ഛർദ്ദിക്കുക മുതലായ ഓരോ കാരണങ്ങളായിരുന്നു അവരുടെ മരണങ്ങൾക്ക് ഇടയാക്കിയെതെന്ന് പല രിവായത്തുകളിലും കാണാവുന്നതാകുന്നു, നേതാക്കളുടെ ഉപദ്രവത്തിന് ഭംഗം നേരിടുന്നതോടെ സാധാരണക്കാരെക്കൊണ്ടുള്ള ശല്യവും കുറയുമല്ലോ.

وَلَقَدْ نَعْلَمُ أَنَّكَ يَضِيقُ صَدْرُكَ بِمَا يَقُولُونَ ﴿٩٧﴾

**﴾97﴿ തീർച്ചയായും, നാം അറിയുന്നുണ്ട്. അവർ പറഞ്ഞുവരുന്നത്കൊണ്ട് നിന്റെ നെഞ്ച് [ഹൃദയം] ഞെരുങ്ങി പോകുന്നുവെന്ന്.**

فَسَبِّحْ بِحَمْدِ رَبِّكَ

**《98》 ആകയാൽ, നിന്റെ റബ്ബിനെ സ്തുതിച്ചുകൊണ്ട് നീ തസ്ബീഹ് [സ്തോത്ര കീർത്തനം] നടത്തികൊള്ളുക.**

وَكُن مِّنَ ٱلسَّٰجِدِينَ ﴿٩٨﴾

**നീ 'സുജൂദ്' [സാഷ്ടാംഗ നമസ്കാരം] ചെയ്യുന്നരുടെ കൂട്ടത്തിലായിരിക്കയും ചെയ്യുക.**

وَٱعْبُدْ رَبَّكَ حَتَّىٰ يَأْتِيَكَ ٱلْيَقِينُ ﴿٩٩﴾

**《99》 നിനക്ക് (ആ) ഉറപ്പ് [മരണം] വന്നെത്തുന്നതുവരേക്കും നിന്റെ റബ്ബിനെ നീ ആരാധിക്കുകയും ചെയ്യുക.**

---

《97》 وَلَقَدْ نَعْلَمُ തീർച്ചയായും നാം അറിയുന്നുണ്ട് أَنَّكَ നീ എന്ന് يَضِيقُ ഞെരുങ്ങുന്നു, ഇടുങ്ങിപോകുന്നു(വെന്ന്) صَدْرُكَ നിന്റെ നെഞ്ച് (ഹൃദയം-മനസ്സ്) بِمَا يَقُولُونَ അവർ പറയുന്നത് കൊണ്ട്, പറയുന്നതിനാൽ 《98》 فَسَبِّحْ അതിനാൽ (എന്നാൽ) നീ തസ്ബീഹ് ചെയ്യുക, സ്തോത്രകീർത്തനം നടത്തുക بِحَمْدِ സ്തുതിയോടെ رَبِّكَ നിന്റെ റബ്ബിന്റെ, റബ്ബിനെ وَكُنْ നീ ആയിരിക്കുകയും ചെയ്യുക مِنَ السَّاجِدِينَ സുജൂദ് ചെയ്യുന്നവരിൽപ്പെട്ട(വൻ) 《99》 وَاعْبُدْ നീ ആരാധിക്കുകയും ചെയ്യുക رَبَّكَ നിന്റെ റബ്ബിനെ حَتَّى يَأْتِيَكَ നിനക്ക് വരുന്നതുവരെ الْيَقِينُ ഉറപ്പ് (മരണം)

---

പരിഹാസകരുടെ ശല്യം തീർത്തു കൊടുക്കുമെന്ന് കഴിഞ്ഞ വചനങ്ങളിൽ വാഗ്ദാനം ചെയ്തശേഷം , മറ്റൊരു സമാധാന സന്ദേശം കൂടി നബിﷺക്ക് അല്ലാഹു നൽകുന്നു. അവരുടെ ശല്യവും നിഷേധവും കാരണം കുറേ മനഃപ്രയാസവും ബുദ്ധിമുട്ടും തനിക്കുണ്ടായിക്കൊണ്ടിരിക്കുന്നുണ്ടെന്ന് നമുക്കറിയാം. അതിനെപ്പറ്റി പരിഭവിക്കുകയോ, വിഷാദിക്കുകയോ വേണ്ടതില്ല. അല്ലാഹുവിന് തസ്ബീഹ് (സ്തോത്ര കീർത്തനം), ഹംദ്(സ്തുതി കീർത്തനം), സുജൂദ് (സാഷ്ടാംഗ നമസ്കാരം) മുതലായവ അനുഷ്ഠിച്ചുകൊണ്ട് കാര്യങ്ങൾ അല്ലാഹുവിൽ അർപ്പിച്ചുകൊള്ളുക. എല്ലാം അല്ലാഹു ശുഭകരമായി കലാശിപ്പിച്ചുതരും എന്ന് സാരം . അവസാനമായി മരണം വരെയും അല്ലാഹുവിന്റെ ആരാധന നിലനിറുത്തണമെന്നും നബിﷺയെ ഉപദേശിക്കുകയും ചെയ്തിരിക്കുന്നു.

الْيَقِين (യക്വീൻ) എന്ന വാക്കിന് ഉറപ്പ്, ദൃഢത , ഉറച്ച വിശ്വാസം എന്നൊക്കെയാണ് ഭാഷാർത്ഥം. മരണമാണിവിടെ ഉദ്ദേശ്യം. ആർക്കും ഒരു സംശയവുമില്ലാത്ത കാര്യമാണല്ലോ മരണം. പൊതുവിൽ എല്ലാ ക്വുർആൻ വ്യാഖ്യാതാക്കളുടെയും അഭിപ്രായവും അത് തന്നെ. ക്വുർആനിൽ നിന്നും ഹദീഥിൽ നിന്നും ഇതിന് തെളിവും ഉദ്ധരിക്കപ്പെടുന്നു. നരകവാസികൾ നരകത്തിൽ വെച്ച് ഇങ്ങനെ വിലപിക്കുന്നതായി അല്ലാഹു ഉദ്ധരിച്ചിരിക്കുന്നു: وَكُنَّا نُكَذِّبُ بِيَوْمِ الدِّينِ. حَتَّى أَتَانَا الْيَقِينُ(ഞങ്ങൾക്ക് ഉറപ്പ് വരുന്നത് വരെ ഞങ്ങൾ പ്രതിഫല ദിവസത്തെ വ്യാജമാക്കികൊണ്ടിരിക്കുകയായിരുന്നു) (74: 46,47) ഉഥ്മാനുബ്നു മള്ഊൻ (عثمان بن مظعون – رضـ) മരണമടഞ്ഞപ്പോൾ ഉമ്മുൽ അലാഉം

(റ) , നബിﷺയും തമ്മിൽ നടന്ന ഒരു സംഭാഷണത്തിൽ നബിﷺ പറഞ്ഞു: أَمَّا هُوَ فَقَدْ جَاءَهُ الْيَقِينُ إِنِّي لَأَرْجُو لَهُ الْخَيْرَ "എന്നാൽ, അദ്ദേഹത്തിന് ഉറപ്പ് വന്നു കഴിഞ്ഞു. ഞാൻ അദ്ദേഹത്തിന് നന്മ പ്രതീക്ഷിക്കുകയും ചെയ്യുന്നു." (ബു) ഇവിടങ്ങളിൽ ഉറപ്പ് കൊണ്ട് വിവക്ഷ മരണം തന്നെയാണെന്ന് വ്യക്തമാണല്ലോ.

ഭാക്ഷാർത്ഥത്തെ അടിസ്ഥനാമാക്കി ഉറപ്പായ അറിവും വിശ്വാസവും ലഭിക്കുന്നത് വരെ മാത്രമേ നമസ്കാരം മുതലായ ആരാധനാ കർമങ്ങൾ നിർവഹിക്കേണ്ടതുള്ളൂവെന്നും ഉറപ്പായ അറിവും വിശ്വാസവും ലഭിച്ചു കഴിഞ്ഞാൽ പിന്നെ ആവശ്യമില്ലെന്നും സ്വൂഫിവേഷധാരികളായ ചില സ്വാർത്ഥികൾ ഈ അവസാന വചനത്തെ ആസ്പദമാക്കി സമർത്ഥിക്കാറുണ്ട്. ഇത് യഥാർത്ഥത്തിൽ ഇസ്‌ലാമിൽ നിന്നുതന്നെയുള്ള ഒരു വ്യതിയാനമത്രെ. അല്ലാഹുവിന്റെ പ്രവാചകൻമാരാണല്ലോ ഏറ്റവും ഉറപ്പായ അറിവും വിശ്വാസവുമുള്ളവർ. എന്നിട്ടുപോലും അവരാരും ആരാധനാ കർമങ്ങൾ ഉപേക്ഷിച്ചിരുന്നില്ലെന്ന് മാത്രമല്ല, മറ്റൊരെക്കാളും കൂടുതൽ കർശനം അതിൽ സ്വീകരിക്കുകയായിരുന്നു അവർ ചെയ്തിരുന്നത്. അത്രയുമല്ല, അറിവും വിശ്വാസവും വർദ്ധിക്കും തോറും അല്ലാഹുവിന്റെ വിധി വിലക്കുകൾ പാലിക്കുന്നതിലും, ആരാധനാ കർമങ്ങൾ നിർവ്വഹിക്കുന്നതിലും കൂടുതൽ നിഷ്കർഷ പാലിക്കുകയാണുണ്ടാവുക. അതാണ് വേണ്ടതും, ഉറപ്പ് വരുക എന്ന് പറഞ്ഞതിന്റെ അർത്ഥം മനഃസാക്ഷിക്ക് ബോധ്യം വരുക എന്നാണെന്നും ഇപ്പോൾ ചിലർ പ്രസ്താവിച്ചു കാണുന്നു. വിശദീകരണ വേളയിൽ ചിലപ്പോൾ ഇതിന് എന്തെങ്കിലും ന്യായീകരണം കണ്ടേക്കുമെങ്കിലും പലപ്പോഴും ഈ അർത്ഥം സ്വീകരിക്കുന്നത് അപകടകരവും സത്യ വിരുദ്ധവുമായിട്ടാണ് അനുഭവപ്പെടുക. മേലുദ്ധരിച്ച ക്വുർആൻ വചനത്തിലും, നബി വചനത്തിലും മരണം എന്നല്ലാതെ - ഈ രണ്ടർത്ഥങ്ങളും - ശരിയാകാത്ത സ്ഥിതിക്ക് ഇവിടെയും ഉറപ്പുകൊണ്ട്ദ്ദേശ്യം മരണമാണെന്ന് വെക്കുവാൻ അറിവും വിശ്വാസവും മനഃസാക്ഷിയും ഉള്ളവരാരും മടിക്കുവാൻ കാരണമില്ലതാനും

റസൂൽ അരുളിച്ചെയ്തതായി അബൂഹുറയ്റഃ(റ) ഉദ്ധരിക്കുന്നു: അടിയാൻ അവന്റെ റബ്ബിനോട് ഏറ്റവും അടുപ്പമുള്ളവനായിരിക്കുന്നത് അവൻ സുജൂദ് ചെയ്തുകൊണ്ടിരിക്കുമ്പോഴായിരിക്കും. അപ്പോൾ നിങ്ങൾ പ്രാർത്ഥന അധികരിപ്പിക്കുവീൻ. (മു) ഹുദൈഫഃ(റ) പറയുന്നു: നബിﷺക്ക് വല്ല വിചാരവും (ദുഃഖവും) ബാധിച്ചാൽ, അവിടുന്ന് നമസ്കരിക്കുമായിരുന്നു(ദാ) മരണം വരെ അല്ലാഹുവിനെ ആരാധിക്കുകയും, തസ്ബീഹ്, ഹംദ്, സുജൂദ് മുതലായ പുണ്യകർമങ്ങൾ വർദ്ധിപ്പിക്കുകയും ചെയ്യുന്ന സജ്ജനങ്ങളിൽ അല്ലാഹു നമ്മെയും ഉൾപെടുത്തി അനുഗ്രഹിക്കട്ടെ. آمين

اللهم لك الحمد ولك المنة والفضل

﴿انتهى تسويد التفسير لهذه السورة ليلة الاربعاء الحادية عشر من شعبان ١٣٩٧ هـ
الموافق ٧٧/٧/٢٦ م وتبييضه ليلة الاثنين الخامسة من جماد الاول ١٣٩٩ هـ
الموافق ٧٩/٤/١ م﴾

വ്യാഖ്യാനക്കുറിപ്പ്

# ജിന്നും ശൈത്വാനും
# (الجن والشيطان)

**ജി**ന്നുകളെയോ പിശാചുകളെയോ സംബന്ധിച്ച് പ്രസ്താവിക്കുന്ന പല ക്വുർആൻ വചനങ്ങളും ദുർവ്യാഖ്യാനം ചെയ്യുവാനും, അതുവഴി മുസ്ലിംകളിൽ പല ആശയക്കുഴപ്പങ്ങൾ സൃഷ്ടിക്കുവാനും ചില തൽപരകക്ഷികൾ മുതിരുന്നത് കാണാം. ഇതിന്റെ പിന്നിലുള്ള പ്രധാന കാരണം, അവർ'ജിന്നി'നെയും, 'ശൈത്വാ'നെയും നിഷേധിക്കുന്നതാണ്. അതുകൊണ്ട് ജിന്നിനെയും ശൈത്വാനെയും കുറിച്ച് ഇസ്ലാമിന്റെ പ്രമാണങ്ങൾ എന്ത് പറയുന്നുവെന്ന് മനസ്സിലാക്കുന്നത് വളരെ ഉപകാരപ്രദമായിരിക്കും.

എല്ലാവർക്കും സുപരിചിതമായ രണ്ട് വാക്കുകളാണ് ജിന്നും, ശൈത്വാനും. നമ്മുടെ ബാഹ്യ ദൃഷ്ടിക്ക് അതീതമായ ഒരുതരം അദൃശ്യസൃഷ്ടികളാണ് അവരെന്ന് പരക്കെ അറിയപ്പെട്ടതാണ്. ക്വുർആനിലും, ഹദീഥിലും മതഗ്രന്ഥങ്ങളിലും അവരെപ്പറ്റി പലതും പ്രസ്താവിച്ചിട്ടുമുണ്ട്. പക്ഷേ, യുക്തിവാദികൾക്കും, ഭൗതിക വാദികൾക്കും അതൊന്നും ബാധകമല്ലാത്തതുകൊണ്ട് കേവലം അദൃശ്യങ്ങളായ ജിന്ന്, ശൈത്വാൻ മുതലായ പലതിനെയും അവർ നിഷേധിക്കുന്നതിൽ അൽഭുതമില്ല. അവരുടെ നിഷേധത്തെ ന്യായീകരിക്കുവാൻ മത പ്രമാണങ്ങളെ വ്യാഖ്യാനിച്ചു ബുദ്ധിമുട്ടേണ്ടുന്ന ആവശ്യവും അവർക്കില്ല. എന്നാൽ , ക്വുർആനിലും മതമൂല്യങ്ങളിലും വിശ്വസിക്കുന്ന ചിലർപോലും അവയെ നിഷേധിക്കുകയും ,അതിനുവേണ്ടി മത പ്രമാണങ്ങളെ വളച്ചുതിരിച്ചു വ്യാഖ്യാനിക്കുകയും, അവഗണിക്കുകയും ചെയ്യുന്നതിലാണ് അൽഭുതം. മതമൂല്യങ്ങളിലുള്ള വിശ്വാസക്കുറവും, ഭൗതിക ചിന്താഗതിയുമാണ് വാസ്തവത്തിൽ ഇതിന് കാരണം. പൊതുജനങ്ങളെ ആശയക്കുഴപ്പത്തിലാക്കുവാനും, വഴിപിഴപ്പിക്കുവാനും ഇവരുടെ പ്രക്രിയകളാണ് കൂടുതൽ കാരണമായിത്തീരുന്നത്. ഇവരുടെ സംസാരം ഇസ്ലാമിന്റെ പേരിലായിരിക്കുമല്ലോ.

ബാഹ്യേന്ദ്രിയങ്ങൾക്ക് ഗ്രഹിക്കുവാൻ കഴിയാത്ത കാര്യങ്ങളെ യുക്തികൊണ്ടോ, ശാസ്ത്രംകൊണ്ടോ മനസ്സിലാക്കുവാനും, സ്ഥാപിക്കുവാനും സാധ്യമല്ല. ദൈവികവും, വൈദികവുമായ മാർഗദർശനങ്ങൾ മുഖേന മാത്രമെ അതിന് സാധിക്കുകയുള്ളൂ. അതുകൊണ്ട് സ്വർഗം, നരകം, പരലോകം, ആത്മാവ്, ജിന്ന്, മലക്ക് ആദിയായവയെക്കുറിച്ചും, അവയുമായി ബന്ധപ്പെട്ട കാര്യങ്ങളെക്കുറിച്ചും മനസ്സിലാക്കുവാൻ മുസ്ലിംകളെ സംബന്ധിച്ചിടത്തോളം – അല്ലാഹുവിന്റെ വചനങ്ങളും , അവന്റെ റസൂൽ മുഖേന ലഭിക്കുന്ന

അറിവുകളും മാത്രമാണ് അവലംബം. ഈ രണ്ടിൽ നിന്നും എന്തെല്ലാം മനസ്സിലാക്കുവാൻ കഴിയുമോ അതിനപ്പുറം മറ്റൊരു അഭിപ്രായം ഉണ്ടായിരിക്കുവാൻ മുസ്‌ലിംകൾക്ക് പാടില്ല. അവയിൽ നിന്ന് നേർക്കുനേരെ വ്യക്തമായതിനെ മറ്റു പ്രകാരത്തിൽ വ്യാഖ്യാനിക്കുവാനും പാടില്ല.

## വാക്കർത്ഥം

ج ن ن(ജീം-നൂൻ-നൂൻ) എന്നീ മൂന്നക്ഷരങ്ങൾ ചേർന്നതാണ് 'ജിന്ന്' (الجنّ) എന്ന പദം. ഏതെങ്കിലും പ്രകാരത്തിലുള്ള ഒരു അപ്രത്യക്ഷത- അഥവാ മറവ്-ഉൾക്കൊള്ളുന്ന അർത്ഥങ്ങളായിരിക്കും ഈ അക്ഷരങ്ങളിൽ നിന്നുത്ഭവിക്കുന്ന മിക്കവാറും എല്ലാ പദങ്ങൾക്കും ഉണ്ടായിരിക്കുക. അറബി നിഘണ്ടുകൾ പരിശോധിച്ചാൽ ഇത് മനസ്സിലാക്കാം. ചില ഉദാഹരണങ്ങൾ നോക്കുക: - **جنه : ستره**(അതിനെ: മറച്ചു); **جن الليل : اظلم** (രാത്രി: ഇരുട്ടുമൂടി); **أجن عنه : استتر** (അതിൽ നിന്ന്: മറഞ്ഞു); **الجنين : المستور من كل شيئ، القبر، المقبور، الولدفى الرحمز** (മറ) **أجنة : الستر**(എല്ലാറ്റിൽ നിന്നും മറക്കപ്പെട്ടത്, ക്വബ്ർ, ക്വബ്റിൽ അടക്കം ചെയ്യപ്പെട്ടവർ, ഗർഭാശയത്തിലെ ശിശു); **الجنة : كل بستان ذى شجر يستر باشجاره الارض**(ഭൂമിയെ മറച്ചു കളയുമാറ് മരങ്ങളുള്ള തോട്ടം) ക്വുർആന്റെ നിഘണ്ടുവായ 'മുഫ്റദാത്തു-റാഗിബി'ൽ ഇങ്ങിനെ പറയുന്നു: **اصل الجن ستر الشيئ عن الحاسة**('ജ-ൻ-ന്' എന്നതിന്റെ സാക്ഷാൽ അർത്ഥം ബാഹ്യേന്ദ്രിയങ്ങളിൽ നിന്ന് വസ്തുക്കളെ മറക്കുക എന്നാകുന്നു.) പ്രസിദ്ധ അറബി നിഘണ്ടുവായ 'ക്വാമൂസി'ലും ഈ കാര്യം എടുത്തു പറഞ്ഞിട്ടുണ്ട്. ജിന്ന് വർഗത്തിന് ' ജിന്ന്' എന്ന് പേർ വരുവാൻ കാരണം ഇതിൽ നിന്നെല്ലാം വ്യക്തമാകുന്നതാണ്.

എനി , 'ജിന്ന്'(الجن)എന്ന വാക്കിന് നിഘണ്ടുകളിലുള്ള അർത്ഥങ്ങൾ കാണുക:

1. മനുഷ്യൻ എന്നതിന്റെ എതിരിൽ ബാഹ്യേന്ദ്രിയങ്ങളിൽനിന്ന് മറഞ്ഞുനിൽക്കുന്ന ആത്മീയജീവികൾ. 2. ചില ആത്മീയ ജീവികൾ. 3. മനുഷ്യർക്കും ആത്മാക്കൾക്കും ഇടക്കുള്ളതായി കരുതപ്പെടുന്ന ഒരു സൃഷ്ടി. 4.പിശാച്. 5. രാക്ഷസൻ. 6.ഭൂതം. 7.കുലദേവൻ. 8. ദേവത. 9. മനുഷ്യന്റെ വിപരീതമായ 'ജിന്ന്'. (*) ഇങ്ങിനെയുള്ള അർത്ഥങ്ങളല്ലാതെ, മനുഷ്യരിൽപ്പെട്ട ഏതെങ്കിലും ഒരു വിഭാഗത്തിന് ' ജിന്ന്' എന്ന വാക്ക് ഉപയോഗിക്കാമെന്ന് കാണിക്കുന്ന ഒരു അർത്ഥവും നിഘണ്ടുകളിൽ കാണുന്നില്ല. 'ജിന്ന് ജിന്നത്ത്' (الجن , الجنة) എന്നീ വാക്കുകളും ഈ അർത്ഥങ്ങളിൽ വരുന്ന പര്യായപദങ്ങളാകുന്നു. 'ശൈത്വാൻ' (**الشيطان**) എന്ന വാക്കിന് നിഘണ്ടുകളിലെ അർത്ഥങ്ങൾ: 1.

***(*) ആദ്യത്തെ രണ്ടും ' മുഫ്റദാത്തി'ലും , മൂന്നാമത്തേത് ' മുൻജിദിലും ' ബാക്കി ' ഫറാഇദുദ്ദുർരിയ്യഃയിലും, 'ക്വാമൂസുൽ അസ്‌രീ'യിലും കാണാം. ഇവക്കു പുറമെ 'മലക്കുകൾ' എന്ന ഒരു അർത്ഥംകൂടി 'ക്വാമൂസിൽ' കാണുന്നു. 'മുഫ്റദാത്തി'ന്റെ വാചകം ഇതാണ്:*** الجن يقال على وجهين احدهما للروحانيين المستترة عن الحواس كلها بازاء الانس الجن والجنة مخلوق وقيل بل الجن بعض الروحانيين ـ المفردات ***'മുൻജിദി'ലെ വാചകം ഇതാണ്*** مزعوم بين الانس والارواح ـ المنجد ***(ഫറാഇദ്ദുർരിയ്യയിലെ വാക്കുകൾ: The Gennii(opp. to Men)*** جن وجان وجنة ***എന്നും, ക്വാമൂസുൽ-അസ്‌രിയി'ൽ: Demon, Gnome, Jinnee*** جن ، جان ***എന്നുമാണ്.***

ദുരാത്മാവ്. 2. മനുഷ്യരിലോ, ജിന്നിലോ, ജീവികളിലോ, ഉള്ള ദുഷിച്ച ധിക്കാരശീലൻ. 3. സർപ്പം. 4. അഗ്നിയാൽ സൃഷ്ടിക്കപ്പെട്ട ഒരു സൃഷ്ടി. 5. ഭൂതം, പിശാച്, ചെകുത്താൻ, രാക്ഷസൻ, സാത്താൻ മുതലയവയാണ്.(*)

മേൽ കണ്ട അർത്ഥങ്ങൾ പരിശോധിക്കുമ്പോൾ താഴെ പറയുന്ന സംഗതികൾ മനസ്സിലാക്കുവാൻ കഴിയും: 1. ജിന്നും മനുഷ്യനും രണ്ട് പ്രത്യേക വർഗങ്ങളാണ്. 2. ജിന്ന് വർഗത്തിലെ ദുഷിച്ച ഒരു വിഭാഗമാണ് ശൈത്വാൻ. എല്ലാ ജിന്നും ശൈത്വാനല്ല. 3. മനുഷ്യരിൽ ദുഷിച്ചവർക്കും - ഇതരജീവികളിൽ ദുഷിച്ചവർക്ക് തന്നെയും - ശൈത്വാൻ എന്ന് പറയപ്പെടും. ഇത് ഒരു ഉപമാലങ്കാര പ്രയോഗമാണ്താനും. (**) 4. മനുഷ്യന്റെ ബാഹ്യേന്ദ്രിയങ്ങളാൽ കണ്ടെത്തുവാൻ കഴിയാത്ത വർഗമാണ് ജിന്നും ശൈത്വാനും . കൂടുതൽ വിവരം താഴെ നിന്ന് മനസ്സിലാക്കാം.

## ജിന്നും മനുഷ്യരും വെവ്വേറെ വർഗങ്ങൾ

സൂറത്തുർറഹ്മാനിൽ അല്ലാഹു പറയുന്നു: خَلَقَ الإِنسَانَ مِن صَلْصَالٍ كَالْفَخَّارِ وَخَلَقَ الْجَانَّ مِن مَّارِجٍ مِّن نَّارٍ "സാരം : ചൂളമണ്ണ് പോലെ മുട്ടിയാൽ 'ചലചല' ശബ്ദമുണ്ടാക്കുന്ന ഉണങ്ങിയ കളിമണ്ണിൽ നിന്ന് അവൻ - അല്ലാഹു - മനുഷ്യനെ സൃഷ്ടിച്ചു പുക കലരാത്ത തനി അഗ്നിയിൽ നിന്ന് ജിന്നിനെയും സൃഷ്ടിച്ചു." (14, 15) സൂറഃഹിജ്റിൽ പറയുന്നു: وَلَقَدْ خَلَقْنَا الإِنْسَانَ مِنْ صَلْصَالٍ مِنْ حَمَإٍ مَسْنُونٍ وَ الْجَانَّ خَلَقْنَاهُ مِنْ قَبْلُ مِنْ نَارِ السَّمُومِ "സാരം: മണത്തിൽ മാറ്റം വന്നു കറുത്തതും 'ചലചല' ശബ്ദമുണ്ടാക്കുന്നതുമായ മണ്ണിൽ നിന്ന് നാം മനുഷ്യനെ സൃഷ്ടിച്ചിട്ടുണ്ട്. രോമക്കുത്തുകളിൽകൂടി കടന്നു ചെല്ലുന്ന അത്യുഷ്ണമായ അഗ്നിയാൽ മുമ്പ് ജിന്നിനെയും നാം സൃഷ്ടിച്ചിരിക്കുന്നു." (26, 27) ഇബ്‌ലീസ് ആദം നബി(അ)ക്ക് സൂജൂദ് ചെയ്യാത്തതിനെക്കുറിച്ച് അല്ലാഹു ആക്ഷേപിച്ചപ്പോൾ അവൻ പറഞ്ഞതായി സൂറഃ സ്വാദിൽ ഇങ്ങിനെ പ്രസ്താവിക്കുന്നു: أَنَا خَيْرٌ مِنْهُ خَلَقْتَنِي مِنْ نَارٍ وَ خَلَقْتَهُ مِنْ طِينٍ "ഞാൻ അവനെക്കാൾ ഉത്തമനാകുന്നു. നീ എന്നെ അഗ്നിയാൽ സൃഷ്ടിച്ചിരിക്കുന്നു. അവനെ കളിമണ്ണിനാലും നീ സൃഷ്ടിച്ചിരിക്കുന്നു." (76) മനുഷ്യനും ജിന്നും ഉത്ഭവത്തിൽ തന്നെ രണ്ട് പ്രത്യേക വർഗങ്ങളാണെന്നും, ആകൃതിയിലും പ്രകൃതിയിലുമെല്ലാം അവർ വ്യത്യസ്തമായിരിക്കുമെന്നും ഉള്ളതിന് ഇതിലധികം തെളിവ് ഒരു മുസ്‌ലിമിന് എനി ആവശ്യമുണ്ടോ?!

എങ്കിലും, ഏത് തെളിവ് കണ്ടാലും ജിന്ന് എന്നൊരു പ്രത്യേക വർഗത്തെ സമ്മതി

---

***(*) 'മുഫ്റദാത്ത്' , 'ഖാമൂസ്' , 'മുൻജിദ്,'ഖാമൂസ് അസ്‌രി' ഫറാഇദ്ദുർരിയ്യ' മുതലായവ നോക്കുക.***

***(**) 'മുഫ്റദാത്തിൽ ഇങ്ങിനെ കാണാം: -*** العفريت من الجن هو العارم الخبيث ويستعار ذلك للانسان استعارة للشيطان له ***('ഇഫ്‌രീത്ത് ' എന്നാൽ കടുത്ത ദുഷ്ടനായ ജിന്നാണ്. മനുഷ്യന് 'ശൈത്വാൻ' എന്ന വാക്ക് കടമെടുക്കുന്നത്പോലെ- സാദൃശ്യാലങ്കാരരൂപത്തിൽ പറയുന്നത്പോലെ - ആ വാക്ക് അവനും കടമെടുക്കാറുണ്ട്.) ധീരനായ മനുഷ്യന് ധൈര്യത്തിൽ സിംഹത്തോടുള്ള സാദൃശ്യം മനസ്സിൽ വെച്ചു കൊണ്ട് 'അവൻ സിംഹമാണ്' (***هو اسد***) എന്ന് പറയും പോലെയുള്ള ഉപമാലങ്കാര പ്രയോഗത്തിനാണ്*** استعارة ***(കടമെടുക്കൽ) എന്ന് പറയുന്നത്.***

ക്കുവാൻ തയ്യാറില്ലാത്തവർ, ഇതിനൊരു പ്രതിവിധി കണ്ടുപിടിച്ചത് ഇതാണ് :- സൂറഃ അൻബിയാഉ് 37 ൽ മനുഷ്യൻ ധൃതിയാൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു(خُلِقَ الإِنْسَانُ مِنْ عَجَلٍ) എന്ന് പറഞ്ഞിട്ടുണ്ടല്ലോ. ഇവിടെ, ധൃതി(عَجَل) യാകുന്ന പദാർത്ഥത്തിൽ നിന്ന് സൃഷ്ടിച്ചു എന്നല്ല-ധൃതിയാകുന്ന സ്വഭാവത്തോടു കൂടിസൃഷ്ടിച്ചു എന്നാണല്ലോ- ഉദ്ദേശ്യം. അത്പോലെ, അഗ്നിയുടെ കാഠിന്യവും, മണ്ണിന്റെ പാകതയുമാണത്രെ ഈ ആയത്തുകളിലും ഉദ്ദേശ്യം! അഥവാ അഗ്നി എന്നാൽ കാഠിന്യവും, മണ്ണ് എന്നാൽ പാകതയും!! അഗ്നിയും, കളിമണ്ണും പദാർത്ഥങ്ങളാണെന്നും, ധൃതി ഒരു സ്വഭാവ ഗുണമാണെന്നുമുള്ള വ്യത്യാസം ദുർവ്യാഖ്യാനത്തിന്റെ വെമ്പലിൽ ഇവർ മറന്നു പോയിരിക്കുകയാണ്. ഒന്നിലധികം സ്ഥലത്ത് അല്ലാഹു മനുഷ്യനെ മണ്ണിനാൽ സൃഷ്ടിച്ചിരിക്കുന്നുവെന്ന് ആവർത്തിച്ചു പറയുകയും, ഒരു സ്ഥലത്ത് മാത്രം ധൃതിയാൽ സൃഷ്ടിക്കപ്പെട്ടുവെന്ന് പറയുകയും ചെയ്ത സ്ഥിതിക്ക് -'മണ്ണി'നെ'പാകത'യും 'തീയിനെ 'കാഠിന്യവുമാക്കി മാറ്റുന്നതിന് പകരം -'ധൃതിയെ' 'മണ്ണാ'ക്കി വ്യാഖ്യാനിക്കുകയായിരുന്നില്ലേ ന്യായം?!

## ഇൻസും , ജിന്നും (الانس والجن)തമ്മിൽ

'നാടൻ-കാടൻ' എന്നും, 'പരിഷ്കൃതൻ-അപരിഷ്കൃതൻ' എന്നുമൊക്കെ പറയാറുള്ളതുപോലെ , ഒരേ വർഗത്തിൽ (മനുഷ്യരിൽ) പെട്ട രണ്ട് വിഭാഗക്കാരാണ് 'ഇൻസും ജിന്നും' എന്നാണിവരുടെ വാദം. അഥവാ, പരസ്പരം ഇണങ്ങിയും സമ്പർക്കം പുലർത്തിയും വരുന്ന വിഭാഗക്കാർ ഇൻസും, മലമ്പ്രദേശങ്ങളിലോ മറ്റോ ഒറ്റപ്പെട്ടു ജീവിക്കുന്ന വിഭാഗക്കാർ മാത്രം ജിന്നും! അറബി ഭാഷയിലോ നിഘണ്ടുകളിലോ ഇവരുടേതല്ലാത്ത സാഹിത്യങ്ങളിലോ ഇപ്പറഞ്ഞതിന് യാതൊരു തെളിവുമില്ല. നേരെമറിച്ചാണ് തെളിവുള്ളത്. നോക്കുക:

1. മനുഷ്യൻ, ജിന്നിന്റെ എതിര്, ജിന്നും മലക്കും അല്ലാത്തവൻ, മനുഷ്യ വർഗം എന്നിങ്ങനെയല്ലാതെ-'നാടനെ'ന്നോ, 'പരിഷ്കൃതനെ'ന്നോ വരത്തക്ക- യാതൊരർത്ഥവും 'ഇൻസ്' എന്ന വാക്കിന് നിഘണ്ടുകളിൽ കാണുന്നില്ല.(*)

2. ' ഇൻസി'ന് മനുഷ്യൻ എന്നർത്ഥമായതുകൊണ്ട് മാത്രമാണ് അതിന്റെ എതിരിൽ ' ജിന്ന്' എന്ന വാക്ക് ഉപയോഗപ്പെടുന്നത്. അല്ലാതെ അതിന് 'നാടനെ'ന്നോ, 'പരിഷ്കൃതനെ'ന്നോ മറ്റോ അർത്ഥമുള്ളത്കൊണ്ടല്ല. 'ഇൻസി'ലെ മുന്നക്ഷരങ്ങളായ (ا ن س യിൽ നിന്നുത്ഭവിക്കുന്ന മറ്റേതെങ്കിലും പദങ്ങൾക്ക്, 'ജിന്ന്' എന്നതിലുള്ള ج ن ن എന്നീ അക്ഷരങ്ങൾ ഉൾക്കൊള്ളുന്ന പദങ്ങൾ എതിർപദ (ضد)ങ്ങളായി വരുന്നില്ല. و ح ش എന്നീ അക്ഷരങ്ങളിൽ നിന്നുള്ള പദങ്ങളായിരിക്കും എതിർപദങ്ങളായി വരുക. ദുർല്ലഭമായി ر ف ن യിൽ നിന്നുള്ള പദങ്ങളും ചിലപ്പോൾ വന്നേക്കും. നിഘണ്ടുകളിലെ ഉദാഹരണങ്ങളിൽ നിന്ന് ഇത് മനസ്സിലാക്കാവുന്നതാണ്. ചില നിഘണ്ടുകളിൽ

---

***(*) 'ഇൻസ്' എന്ന വാക്കിന് അർത്ഥം നിഘണ്ടുകളിൽ കൊടുക്കുന്നതിങ്ങനെയാണ്:***

الانس : البشر او غير الجن والملاك (المنجد)؛ الانس : البشر كالانسان (القاموس)؛ الانس : خلاف الجن (المفردات) انس : Man, Mankind (الفرائد) انس غير الجن : Mankind, The human race (القاموس العصرى)

ഈ സംഗതി പ്രത്യേകം എടുത്തു പറയുകയും ചെയ്തിട്ടുണ്ട്. (*) അറബി വാക്കുകൾക്ക് ഇതര ഭാഷകളിൽ അർത്ഥം കൊടുക്കുന്ന ചില നിഘണ്ടുകളിൽ, 'ജിന്ന്, ഇൻസ്, വഹ്ശ്' എന്നീ വാക്കുകൾക്ക് കൊടുത്തിട്ടുള്ള അർത്ഥങ്ങൾ പരിശോധിച്ചാലും ഈ വസ്തുത വ്യക്തമാകും.

ചുരുക്കി പറഞ്ഞാൽ, ബാഹ്യേന്ദ്രിയങ്ങളാൽ കണ്ടെത്തപ്പെടാത്ത ഒരു പ്രത്യേക വർഗം ജീവികൾക്കാണ് 'ജിന്ന്', ജാന്ന്, ജിന്നത്ത്, ജിന്നിയ്യ്' എന്നീ പദങ്ങൾ ഉപയോഗിക്കപ്പെടുന്നത്. ഇവയുടെ എതിരിൽ മനുഷ്യൻ എന്ന അർത്ഥത്തിന് 'ഇൻസ്, ബശർ,ഇൻസാൻ, ഇൻസിയ്യ്' എന്നും ഉപയോഗിക്കും. മനുഷ്യരുമായി ഇണക്കവും സമ്പർക്കവുമില്ലാത്തവർക്ക് 'വഹ്ശ്' മുതവഹ്ഹിശ്, വഹ്ശിയ്യ് ' എന്നും, ഇവയുടെ വിപരീതാർത്ഥങ്ങളിൽ 'ഉൻസ്', അനീസ് , ഉൻസിയ്യ്' എന്നുമാണ് ഉപയോഗിക്കപ്പെടുക. ഈ കുറിപ്പ് ദീർഘിച്ചു പോകുമെന്ന് കരുതി കൂടുതൽ വിശദീകരിക്കുന്നില്ല. ( മനുഷ്യരെ സംബന്ധിച്ചിടത്തോളം, ജിന്ന്വർഗവും , മലക്കുകളും ഒരുപോലെ അദൃശ്യങ്ങളാകകൊണ്ട് ചില നിഘണ്ടുകളിൽ ' ജിന്ന് ' എന്നതിന് മലക്കുകളും കൂടി ഉൾപ്പെടുന്ന അർത്ഥം നൽകിയിട്ടുള്ളത് സൂറഃ സ്വാഫ്ഫാത്ത് 158 ന്റെ വിവരണത്തിൽ നാം ചൂണ്ടിക്കാട്ടിയിട്ടുണ്ട്.)

## ജിന്നിനെയും ശൈത്വാനെയും സംബന്ധിച്ച ക്വുർആന്റെ ചില പ്രസ്താവനകൾ

താഴെ കാണുന്ന ക്വുർആൻ വാക്യങ്ങൾ ഓർമിക്കുക:-

يَٰبَنِيٓ ءَادَمَ لَا يَفۡتِنَنَّكُمُ ٱلشَّيۡطَٰنُ كَمَآ أَخۡرَجَ أَبَوَيۡكُم مِّنَ ٱلۡجَنَّةِ يَنزِعُ عَنۡهُمَا لِبَاسَهُمَا لِيُرِيَهُمَا سَوۡءَٰتِهِمَآۚ إِنَّهُۥ يَرَىٰكُمۡ هُوَ وَقَبِيلُهُۥ مِنۡ حَيۡثُ لَا تَرَوۡنَهُمۡۗ إِنَّا جَعَلۡنَا ٱلشَّيَٰطِينَ أَوۡلِيَآءَ لِلَّذِينَ لَا يُؤۡمِنُونَ ﴿٢٧﴾

'ആദമിന്റെ മക്കളേ, നിങ്ങളുടെ മതാപിതാക്കൾക്ക് അവരുടെ നഗ്നത കാണിക്കുവാനായി അവരുടെ വസ്ത്രം അവരിൽ നിന്ന് നീക്കി ശൈത്വാൻ (പിശാച്) സ്വർഗത്തിൽ നിന്ന് അവരെ പുറത്താക്കിയതുപോലെ നിങ്ങളെ അവൻ കുഴപ്പത്തിലാക്കാതിരുന്നു കൊള്ളട്ടെ. നിശ്ചയമായും അവനും , അവന്റെ കൂട്ടുകാരും, നിങ്ങൾ അവരെ കാണാത്ത വിധം നിങ്ങളെ(ഇങ്ങോട്ട്) കാണുന്നതാണ്. വിശ്വസിക്കാത്തവർക്ക് ശൈത്വാൻമാരെ നാം മിത്രങ്ങളാക്കി - അഥവാ കാര്യകർത്താക്കളാക്കി -യിരിക്കുന്നു.(സൂറഃ അഅ്റാഫ് : 27)

وَإِذۡ قُلۡنَا لِلۡمَلَٰٓئِكَةِ ٱسۡجُدُواْ لِأٓدَمَ فَسَجَدُوٓاْ إِلَّآ إِبۡلِيسَ كَانَ مِنَ ٱلۡجِنِّ فَفَسَقَ عَنۡ

---

*(*) ക്വാമൂസിൽ* الانسة ضد الوحشة ، انسه ضدا وحشه *എന്നും; മുൻജിദിൽ* انس ضد وحش *എന്നും* الانس ـ بالضم ـ خلاف الفور *എന്നും കാണാം. ഈ മൂന്ന് ധാതുക്കളിൽ നിന്ന് വരുന്ന ക്രിയാ രൂപങ്ങളുടെ അർത്ഥം ഇപ്രകാരമായിരിക്കും:* جن ستر *(മറച്ചു);* انس الف *(ഇണങ്ങി)* توحش صار كالو حش *(കാട്ടു ജീവിയെപ്പോലെയായി).*

أَمْرِ رَبِّهِۦٓ ۗ أَفَتَتَّخِذُونَهُۥ وَذُرِّيَّتَهُۥٓ أَوْلِيَآءَ مِن دُونِى وَهُمْ لَكُمْ عَدُوٌّۢ ۚ

'ആദമിന് സുജൂദ് ചെയ്യുവിൻ' എന്നു നാം മലക്കുകളോട് പറഞ്ഞപ്പോൾ അവർ സുജൂദ് ചെയ്തു; ഇബ്‌ലീസ് ഒഴികെ. അവൻ ജിന്നിൽപെട്ടവനായിരുന്നു. അങ്ങനെ, അവൻ തന്റെ റബ്ബിന്റെ കൽപനയെ ധിക്കരിച്ചു. എന്നിരിക്കെ, എന്നെ വിട്ടു അവനെയും അവന്റെ സന്തതികളെയും നിങ്ങൾ കാര്യകർത്താക്കൾ – അഥവാ മിത്രങ്ങൾ – ആക്കുകയോ?! അവരാകട്ടെ, നിങ്ങൾക്ക് ശത്രുക്കളുമാണ്.( അൽകഹ്ഫ് : 50)

وَأَنَّهُ كَانَ يَقُولُ سَفِيهُنَا ........................ وَمِنَّا الْقَاسِطُونَ (سورة الجن)

'ഞങ്ങളിൽ –ജിന്നുകളിൽ – ഉള്ള വിഡ്ഢികൾ അല്ലാഹുവിന്റെ പേരിൽ കടുത്ത അനീതി പറയാറുണ്ടായിരുന്നു.' ...... ഞങ്ങളിൽ നല്ലവരുമുണ്ട്, അല്ലാത്തവരുമുണ്ട്..... ഞങ്ങളിൽ മുസ്‌ലിംകളുമുണ്ട്, നീതി കെട്ടവരുമുണ്ട്. (ഈ മൂന്ന് വാക്യങ്ങൾ ജിന്നുകൾ നബിﷺയിൽ നിന്ന് ക്വുർആൻ കേട്ടശേഷം അവർ ചെയ്ത പ്രസ്താവനകളുടെ കൂട്ടത്തിൽ അല്ലാഹു സൂറത്തുൽ ജിന്നിൽ ഉദ്ധരിച്ചതാണ്)

ഈ മൂന്ന് ക്വുർആൻ വാക്യങ്ങളിൽ നിന്നുമായി താഴെ പറയുന്ന കാര്യങ്ങൾ തുറന്ന ഹൃദയമുള്ള ഏതൊരാൾക്കും മനസ്സിലാക്കാം:

(1) മനുഷ്യരെല്ലാം ആദമിന്റെയും ഹവ്വാഇന്റെയും മക്കളായിരിക്കെ, 'ആദമിന്റെ മക്കളേ' എന്ന് വിളിച്ചുകൊണ്ടും, 'നിങ്ങളുടെ മതാപിതാക്കളെ പുറത്താക്കിയതുപോലെ' എന്ന് അനുസ്മരിപ്പിച്ചുകൊണ്ടും ശൈത്വാനെക്കുറിച്ചും, ശൈത്വാൻമാരെക്കുറിച്ചും ഒന്നാമത്തെ ആയത്തിൽ അല്ലാഹു താക്കീത് ചെയ്യുന്നു. അപ്പോൾ, മനുഷ്യരും ശൈത്വാൻമാരും ഒരു വർഗത്തിൽപ്പെട്ടവരാകുവാൻ നിവൃത്തിയില്ല.

(2) ആദ്യം'ശൈത്വാൻ' (الشيطان) എന്ന് ഏകവചനമായി പറഞ്ഞത് ഇബ്‌ലീസിനെയും , പിന്നീട് ശൈത്വാൻമാർ الشياطينഎന്ന് പറഞ്ഞത് അവനെയും അവന്റെ കൂട്ടുകാരെയും ഉദ്ദേശിച്ചാണ്. അവരെല്ലാം ഒരേ വർഗവുമാണ്.

(3) മനുഷ്യവർഗത്തിന്റെ ജനയിതാക്കളായ ആദമും ഹവ്വാഉം മാത്രമായിരുന്ന– അവർക്ക് സന്തതികൾ ജനിക്കുന്നതിന് മുമ്പുള്ള – കാലത്ത് തന്നെ ശൈത്വാൻമാർ ഉണ്ടായിരുന്നു. എന്നിരിക്കെ, അവരും മനുഷ്യരും ഒരു വർഗമായിരിക്കുന്ന പ്രശ്നമില്ല.

(4) ഇബ്‌ലീസാകുന്ന ശൈത്വാനെപ്പറ്റി അവൻ ജിന്നിൽപെട്ടവനാണ് (كان من الجن) എന്ന് പറഞ്ഞിരിക്കെകൊണ്ട് മറ്റു ശൈത്വാൻമാരും ജിന്നിൽപെട്ടവരാണെന്ന് വരുന്നു.

(5) ജിന്ന് വർഗം ഒന്ന് വേറെതന്നെയാണന്ന് മാത്രമല്ല, ആ വർഗം മനുഷ്യവർഗത്തിന്മുമ്പേ നിലവിലുണ്ട്താനും.(സൂറഃ ഹിജ്റിൽ നിന്ന് മേൽ ഉദ്ധരിച്ച ആയത്തിൽ മനുഷ്യനെ സൃഷ്ടിക്കുന്നതിന് മുമ്പ് തന്നെ ജിന്നിനെ സൃഷ്ടിച്ചു(والجان خلقناه من قبل) എന്ന് അല്ലാഹു വ്യക്തമായിത്തന്നെ പറഞ്ഞിട്ടുണ്ടല്ലോ.)

(6) ആദമിന്റെ സന്തതികളാകുന്ന മനുഷ്യവർഗത്തെ ജിന്നിൽപെട്ട ഇബ്‌ലീസാകുന്ന ശൈത്വാനും അവന്റെ കൂട്ടരായ മറ്റു ശൈത്വാൻമാരും ഇങ്ങോട്ട് കാണുന്നു. അതേ സമയത്ത് മനുഷ്യർ അവരെ അങ്ങോട്ട് കാണുകയുമില്ല. എനി, വല്ലപ്പോഴും നബിﷺയോ മറ്റോ ജിന്നിനെ കണ്ടുവെന്ന് തെളിയുന്ന പക്ഷം – മലക്കിനെ കാണുന്നത്

പോലെത്തന്നെ –അത് അസാധാരണ സംഭവങ്ങളുടെ ഇനത്തിൽപെട്ടതായിരിക്കും .

(7) ജിന്ന് വർഗത്തിൽ വിഡ്ഢികളും അല്ലാത്തവരും, നല്ലവരും അല്ലാത്തവരും, മുസ്‌ലിംകളും അല്ലാത്തവരും ഉണ്ടായിരിക്കും.

(8) ശൈത്വാൻമാരെല്ലാം മനുഷ്യരുടെ ശത്രുക്കളാണ്. എന്നാൽ ജിന്നുകളെല്ലാവരും മനുഷ്യശത്രുക്കളാകുന്നുമില്ല. കാരണം ജിന്നുകളിൽ നല്ലവരും ചീത്തപ്പെട്ടവരുമുണ്ട്. ശൈത്വാൻമാരെല്ലാം ദുഷിച്ചവരുമാണ്. ജിന്നുകൾ മനുഷ്യ ശത്രുവാണെന്ന് ക്വുർആൻ എവിടെയും പറഞ്ഞിട്ടുമില്ല. ശൈത്വാൻമാർ ശത്രുക്കളാണെന്നേ പറഞ്ഞിട്ടുള്ളൂ.

(9) ഇബ്‌ലീസിനെയും അവന്റെ സന്തതികളെയും (**وذريته**) എന്ന് പറഞ്ഞിരിക്കകൊണ്ട് അവന് സന്തതികൾ ഉണ്ടെന്ന് വരുന്നു. പക്ഷേ, ഈ സന്തതികൾ എങ്ങിനെയുള്ളവരാണെന്ന് നമുക്ക് അറിഞ്ഞുകൂടാ.

മേലുദ്ധരിച്ച ക്വുർആൻ വചനങ്ങൾക്ക് പുറമെ , ജിന്നിനെയും ശൈത്വാനെയും കുറിച്ച് പ്രസ്താവിക്കുന്ന പല ക്വുർആൻ വാക്യങ്ങളും, നബി വാക്യങ്ങളും കാണാം. അവ പരിശോധിച്ചാൽ – വക്ര മനഃസ്ഥിതിയില്ലാത്ത ആർക്കും– മനസ്സിലാക്കുവാൻ സാധിക്കും, മനുഷ്യന് സാധ്യമല്ലാത്ത പലതും അവർക്ക് കാൺമാനും ചെയ്യാനും കഴിയുമെന്ന്. സുലൈമാൻ നബി(അ)യുടെ ചരിത്രത്തിൽ നിന്നും മറ്റും ഇത് നല്ലത് പോലെ തെളിഞ്ഞിട്ടുള്ളതുമാണ്. പക്ഷേ, മറ്റെല്ലാ സൃഷ്ടികളെയും വർഗങ്ങളെയും പോലെ, ജിന്ന് വർഗത്തിനും ചില പ്രകൃതി വ്യവസ്ഥകളും , നിയമ പരിധികളും അല്ലാഹു നിശ്ചയിച്ചിരിക്കുമെന്ന് തീർച്ചയാകുന്നു. ആ വലയത്തിനുള്ളിൽ മാത്രമേ അവർക്ക് എന്തിനും കഴിവും സ്വാതന്ത്ര്യവും ഉണ്ടായിരിക്കുകയുള്ളൂ.

## മനുഷ്യരിൽ പിശാചുക്കളുണ്ട് – ജിന്നുകളില്ല

ജിന്ന് വർഗത്തിൽ ദുഷിച്ച വിഭാഗക്കാർക്കാണ് ശൈത്വാൻ എന്ന പേർ സാക്ഷാൽ പറയപ്പെടുന്നതെങ്കിലും മനുഷ്യരിൽ ദുഷിച്ച ആളുകൾക്കും ഈ പേർ ഉപമാരൂപത്തിൽ പറയാറുണ്ടെന്ന് മുമ്പ് നാം ചൂണ്ടിക്കാട്ടുകയുണ്ടായി . ജിന്നുകളിലെ പിശാചുക്കളെ ഉദ്ദേശിച്ചും ആ വാക്ക് ക്വുർആനിൽ ഉപയോഗിച്ചുകാണാം. മേലെ ഉദ്ധരിച്ച 1-ാമത്തെ ആയത്തിൽ ജിന്നിലെ പിശാചാണുദ്ദേശ്യം ' മനുഷ്യരിലും ജിന്നുകളിലുമുള്ള പിശാചുക്കൾ' (شَيَاطِينَ الإِنسِ وَالْجِنِّ - الاعراف : ١١٢) എന്ന് തന്നെ ക്വുർആൻ ഒരു സ്ഥലത്ത് പറഞ്ഞിരിക്കുന്നു. ധനം ധൂർത്തടിക്കുന്നവരെപ്പറ്റി 'പിശാചുക്കളുടെ സഹോദരൻമാർ' (إِخْوَانَ الشَّيَاطِينِ - الاسراء : ٢٧) എന്ന് പറഞ്ഞിരിക്കുന്നു. പിശാചുക്കളെ പോലെയുള്ളവർ എന്ന് സാരം. കപടവിശ്വാസികൾ അവരുടെ നേതാക്കളുടെ അടുക്കൽ ചെല്ലുന്നതിനെപ്പറ്റി 'അവർ അവരുടെ പിശാചുക്കളിലേക്ക് ഒഴിഞ്ഞു ചെന്നാൽ' (وَإِذَا خَلَوْا إِلَى شَيَاطِينِهِمْ - البقرة : ١٤) എന്ന് പറഞ്ഞിട്ടുണ്ട്.

## ചില പണ്ഡിതാഭിപ്രായങ്ങൾ

സ്വഹീഹുൽ ബുഖാരിയിൽ 'ജിന്നുകളെയും, അവരുടെ പ്രതിഫലത്തെയും കുറിച്ചു പ്രസ്താവിക്കുന്ന അദ്ധ്യായം' **باب ذكر الجن وثوابهم وعقابهم** എന്നൊരദ്ധ്യായമുണ്ട്. 'മഹ്ശ

റിൽ' (*) വെച്ച് ജിന്നുകളോടും മനുഷ്യരോടും അല്ലാഹു ചോദിക്കുന്ന ഒരു ചോദ്യം അടങ്ങിയ സൂറഃ അൻആമിലെ 128-ാം വചനവും ഒരു ഹദീഥുമാണ് ആ അദ്ധ്യായത്തിൽ ബുഖാരി(റ) പ്രധാനമായും ഉദ്ധരിച്ചിരിക്കുന്നത്. ആയത്ത് ഇതാണ്.: يَا مَعْشَرَ الْجِنِّ وَالإِنسِ أَلَمْ يَأْتِكُمْ رُسُلٌ مِّنكُمْ يَقُصُّونَ عَلَيْكُمْ آيَاتِي...... ( ജിന്നി ന്റെയും ഇൻസിന്റെയും സമൂഹമേ , എന്റെ ആയത്തുകൾ നിങ്ങൾക്ക് വിവരിച്ചു തന്നു കൊണ്ട് നിങ്ങളിൽ നിന്നും നിങ്ങൾക്ക് ദൂതൻമാർ വന്നിരുന്നില്ലേ?! (അൻആം : 130)) അപ്പോൾ, അല്ലാഹുവിന്റെ വിധി വിലക്കുകൾ ജിന്നുകൾക്ക് ബാധകമാണെന്ന് വന്നുവ ല്ലോ. (ഈ ആയത്തിനെ സംബന്ധിച്ച മറ്റു ചില വിവരങ്ങൾ താഴെ വരുന്നുണ്ട്) അതിലെ ഹദീഥിലെ ചുരുക്കം ഇപ്രകാരമാണ്. 'നമസ്കാരത്തിന് ബാങ്ക് വിളിക്കുന്നത് ഉച്ചത്തി ലായിരിക്കണം. കാരണം. അത് കേൾക്കുന്ന ജിന്നും, മനുഷ്യനും, മറ്റു വസ്തുക്കളും ക്വിയാമത്തുനാളിൽ ബാങ്ക് വിളിച്ചവന്ന് സാക്ഷിയായി വരുന്നതാണ് എന്ന് നബി അരു ളിച്ചെയ്തിരിക്കുന്നു.'

ഈ അദ്ധ്യായത്തിന്റെ വിവരണത്തിൽ ഇമാം അസ്ക്വലാനി (റ) ഫത്ഹുൽബാരി യിൽ സുദീർഘമായ ഒരു പ്രസ്താവന ചെയ്തുകാണാം. അതിലെ ചില പ്രസക്ത ഭാഗ ങ്ങൾ ഇവിടെ ഉദ്ധരിക്കുന്നത് സന്ദർഭോചിതമാണ്. അദ്ദേഹം പറയുന്നു:

ഈ ശീർഷകം കൊണ്ട് ബുഖാരിയുടെ ഉദ്ദേശ്യം, ജിന്ന് എന്നൊരു കൂട്ടരുണ്ടെന്നും , അവർ മതശാസനങ്ങൾക്ക് വിധേയരാണെന്നും സ്ഥാപിക്കലാണ്. എന്നാൽ, തത്വശാ സ്ത്രജ്ഞൻമാരിലും (**) നിർമതവാദികളിലും, (***)'ക്വദ്രിയ്യ'ഃ (****) വിഭാഗത്തിലും പെട്ട പലരും ജിന്നുകളുടെ അസ്തിത്വം നിഷേധിക്കുന്നവരാണെന്ന് ഇമാമുൽ ഹറമൈനി (റ) പ്രസ്താവിച്ചിട്ടുണ്ട്. അദ്ദേഹം പറയുന്നു: 'മതത്തിൽ വിശ്വസിക്കാത്തവർ അത് നിഷേ ധിക്കുന്നതിൽ ആശ്ചര്യമില്ല. ക്വുർആന്റെ വ്യക്തമായ തെളിവുകളും, നിരവധി ഹദീഥു കളും ഉണ്ടായിട്ട്പോലും മതത്തിൽ വിശ്വസിക്കുന്ന ചില ആളുകൾ നിഷേധിക്കുന്നതി ലാണ് ആശ്ചര്യം. വാസ്തവത്തിൽ, ബുദ്ധിപരമായി നോക്കുമ്പോൾ അതിൽ അസാംഗത്യ മായി ഒന്നുമില്ലതാനും. മനുഷ്യൻ ജിന്നിനെ കാണുന്നില്ലെന്നുള്ളത് മാത്രമാണ് ഈ നിഷേധത്തിന്റെ പ്രധാന അടിസ്ഥാനം. അല്ലാഹുവിന്റെ അത്യൽഭുതങ്ങളായ കഴിവുക ളെപ്പറ്റി ശരിക്ക് മനസ്സിലാക്കാത്തവർക്ക് മാത്രമേ അത് പ്രയാസകരമായി തോന്നുക യുള്ളൂ.' ക്വാദ്വി അബൂബക്ർ(*****) പറയുന്നു: 'ഈ നിഷേധികളിൽ ചിലർ ജിന്ന് എന്നൊരു വർഗത്തെ സമ്മതിക്കുമെങ്കിലും, ഇപ്പോൾ അവർ നിലവിലില്ലെന്ന് പറയു ന്നു. വേറെ ചിലർ, ജിന്നുകൾ മനുഷ്യരിൽ എന്തെങ്കിലും സ്വാധീനം ചെലുത്തുന്നതിനെ നിഷേധിക്കുന്നവരാണ്.' 'മുഅ്തസിലീ' നേതാവായ അബ്ദുൽ ജബ്ബാർ പറയുന്നു: ' ജിന്നുകൾ ഉണ്ടെന്നുള്ളതിന് തെളിവ് മതപ്രമാണങ്ങളാണ്, ബുദ്ധിയല്ല. കാരണം , ജിന്ന് ദൃശ്യ വസ്തുവല്ല. അതുകൊണ്ടാണതിൽ അഭിപ്രായഭിന്നിപ്പുണ്ടായത്. പക്ഷേ, നമുക്ക് അനിവാര്യമായി അറിയുവാൻ സാധിച്ചിട്ടുണ്ട്, മതത്തിൽ അവരുടെ അസ്തിത്വത്തെ

---

*(*) സൃഷ്ടികളെല്ലാം അല്ലാഹുവിന്റെ കോടതിയിൽ ഹാജരാക്കപ്പെടുന്ന മഹാ സദസ്സ്.*

(**) الفلاسفة (Philosophers) (***) الزنادقة (Atheists) (****) القدرية (Fatalists)-*ദൈവവിധി നിഷേധിക്കുന്നവർ*

(*****) القاضى أبوبكر الباقلانى - رح

നബിഅംഗീകരിച്ചിട്ടുണ്ടെന്ന്. ഇത് തെളിയിക്കുവാൻ സമയം ചിലവഴിക്കേണ്ടതില്ല. കാരണം , അത്രയും പ്രസിദ്ധമാണത്.'

പിന്നീട്, ജിന്നുകളെ മനുഷ്യർക്ക് കാൺമാൻ കഴിയാത്തതിന് കാരണം എന്തെന്ന തിനെക്കുറിച്ച് ചിലതെല്ലാം സംസാരിച്ചതിന് ശേഷം അസ്ഖലാനി(റ) മറ്റു ചില സംഗ തികൾ ചൂണ്ടിക്കാട്ടുന്നു. അവ ഇങ്ങനെ സംഗ്രഹിക്കാം:

1. ജിന്നുകൾക്ക് പലവേഷവും സ്വീകരിക്കുവാൻ സാധിക്കുമെന്ന് ചില ഹദീഥുക ളിൽ നിന്ന് വ്യക്തമാകുന്നു. ഇത് യഥാർത്ഥത്തിലുള്ള വേഷം തന്നെയാണോ, അതല്ല, പ്രത്യക്ഷത്തിൽ തോന്നുന്നത് മാത്രമായിരിക്കുമോ എന്നതിൽ ഭിന്നാഭിപ്രായമുണ്ട്.

2. ജിന്നുകളെല്ലാം ഒരേ വർഗത്തിൽപെട്ടവരാണെന്നാണ് പ്രബലമായ അഭിപ്രായം.

3. ജിന്നുകൾ മതശാസനകൾക്ക് വിധേയരല്ലെന്ന അഭിപ്രായം തെറ്റാണ്.

4. ജിന്നുകളിലേക്ക് അവരിൽ നിന്ന് (പ്രവാചകത്വമുള്ള) ദൈവദൂതൻമാർ നിയോ ഗിക്കപ്പെട്ടിട്ടുണ്ടോ?, ഇല്ലേ? എന്നതിലും, മനുഷ്യരിലുള്ള ദൈവദൂതൻമാർ അവരിലേ ക്ക്കൂടി നിയോഗിക്കപ്പെട്ടിരുന്നുവോ എന്നതിലും അഭിപ്രായ വ്യത്യാസമുണ്ട്. പക്ഷേ, നബിതിരുമേനിമനുഷ്യരിലേക്കെന്നപോലെ ജിന്നുകളിലേക്കും റസൂലായിരുന്നുവെന്ന തിൽ പണ്ഡിതൻമാർക്കിടയിൽ അഭിപ്രായ വ്യത്യാസമില്ല.

5. തൗഹീദ് മുതലായ പ്രധാന മതകാര്യങ്ങളല്ലാത്ത-ശാഖാപരമായ- വിഷയങ്ങളിൽ അവരും മനുഷ്യരും തമ്മിൽ വ്യത്യാസമുണ്ടായിരിക്കും.'

'അവരിൽ ഭക്ഷണപാനീയങ്ങളുടെയും, വിവാഹാദി കാര്യങ്ങളുടെയും പതിവുണ്ടോ എന്ന തിലും അഭിപ്രായ വ്യത്യാസമുണ്ട്. ഭക്ഷണം കഴിക്കാറുണ്ടെന്നാണ് ഹദീഥുകളിൽ നിന്ന് മനസ്സിലാകുന്നത്. സ്വർഗീയ സ്ത്രീകളെപ്പറ്റി (الرحمن : ٥٦) لَمْ يَطْمِثْهُنَّ إِنسٌ قَبْلَهُمْ وَلَا جَانٌّ (അവരുടെ സ്വർഗസ്ഥരായ ആളുകളുടെ -മുമ്പ് ആ സ്ത്രീകളെ മനുഷ്യനാകട്ടെ, ജിന്നാ കട്ടെ സ്പർശിച്ചിട്ടില്ല.) എന്ന് പ്രസ്താവിച്ചതും, (الكهف : ٥٠) أَفَتَتَّخِذُونَهُ وَذُرِّيَّتَهُ أَوْلِيَاء (അവനെ-ഇബ്ലീസിനെ-യും അവന്റെ സന്തതികളെയും നിങ്ങൾ കാര്യകർത്താക്കൾ - അഥവാ ബന്ധുക്കൾ- ആക്കുകയോ?) എന്ന് പറഞ്ഞിട്ടുള്ളതും നോക്കുമ്പോൾ, അവ രിൽ വിവാഹവും ജനനവും നടക്കുന്നുണ്ടെന്നാണ് വരുന്നത്.' (فتح الباري ج ٦ ص : ٢٢٤ - ٢٢٦) സൂറഃ ഹാമീം സജദഃയിൽ فِي أُمَمٍ قَدْ خَلَتْ مِن قَبْلِهِم مِّنَ الْجِنِّ وَالْإِنسِ തങ്ങ ളുടെ മുമ്പ് ജിന്നിൽ നിന്നും മനുഷ്യരിൽ നിന്നും കഴിഞ്ഞുപോയിട്ടുള്ള സമുദായങ്ങ ളിൽ -41:25) എന്ന് പ്രസ്താവിച്ചതിനെ ആസ്പദമാക്കി അവരിൽ മരണം ഉണ്ടാകുമെന്നും ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു, **الله اعلم**

ഇമാം റാസി (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ ഇങ്ങനെ പറയുന്നു: ജിന്ന് വർഗ ത്തെപ്പറ്റി മുമ്പും ഇപ്പോഴും അഭിപ്രായ വ്യത്യാസമുണ്ട്. മിക്ക തത്വശാസ്ത്ര പണ്ഡി തൻമാരിൽ നിന്നും നിഷേധമാണ് കാണുന്നത്. അബൂഅലിസീനാ(*) യുടെ വാക്ക് തെറ്റി

***(*) അബൂഅലിസീനാ (Avisenne) ക്രി.10-ാം നൂറ്റാണ്ടിൽ ബുഖാറയിൽ ജനിച്ച ആളും മുസ്‌ലിം ഫിലോസഫറുകളിൽ അഗ്രഗണ്യനുമായിരുന്നു. പൗരാണിക ഗ്രീക്ക് തത്വശാസ്ത്ര പണ്ഡിതനായിരുന്ന أرسطو എന്ന അരിസ്റ്റോട്ടലി(Aristotel)ന്റെ തത്വ സിദ്ധാന്തങ്ങളിൽ അഗാധ പാണ്ഡിത്യം നേടിയിരുന്ന അദ്ദേഹം വിലപ്പെട്ട പലഗ്ര ന്ഥങ്ങളും ശാസ്ത്രത്തിന് സമ്മാനിച്ചിട്ടുണ്ട്.***

ദ്ധരിച്ചതാണ് ഇതിന് കാരണം. എന്നാൽ, മതത്തിലും, പ്രവാചകൻമാരിലും വിശ്വസിക്കുന്നവരിൽ ഭൂരിഭാഗവും ജിന്നിനെ സ്ഥാപിക്കുന്നവരത്രെ. പൗരാണിക തത്വശാസ്ത്രജ്ഞൻമാരിലും, ആത്മീയ വാദികളിലും (*) ഒരു വലിയ വിഭാഗം ആളുകളും ജിന്നിനെ സമ്മതിക്കുന്നവരാണ്. അധോലോകാത്മാക്കൾ (الأرواح السفلية) എന്നാണ് അവർ ജിന്നുകളെപ്പറ്റി പറയുന്നത്.' തുടർന്നുകൊണ്ട് ഇമാം റാസീ(റ) ജിന്നിനെ നബി കണ്ടിട്ടുണ്ടോ എന്ന വിഷയത്തെക്കുറിച്ച് ചില അഭിപ്രായങ്ങൾ ഉദ്ധരിക്കുകയും, കണ്ടിട്ടുണ്ടെന്ന അഭിപ്രായം സ്വീകരിക്കുകയും ചെയ്തിരിക്കുന്നു.(من تفسير الرازى ج ٨ ص ٢٢٤)

ഒരു ആധുനിക മഹാ പണ്ഡിതനായ അല്ലാമാ ഫരീദ് വജ്ദീ(**) സൂറഃ സ്വാഫ്ഫാത്തിലെ ആയത്തുകളിൽവെച്ച് ഇങ്ങിനെ പറയുന്നു: 'ശൈത്വാൻ' എന്നാൽ എന്ത്? 'മാരിദ്' (മുരുട്ടുശീലക്കാരൻ مارد) എന്നാൽ എന്ത്? എന്നൊക്കെ ചോദിച്ചാൽ നാം പറയും: അവരെ കാണുകയില്ല. ഈ പദാർത്ഥലോകത്തിനപ്പുറം വേറെ ചില ബുദ്ധിലോകങ്ങളുണ്ടെന്ന് പ്രകൃതിശാസ്ത്ര പടുക്കൾക്ക് ബോധ്യപ്പെടുകയും, അവരത് സ്ഥാപിക്കുകയും ചെയ്തിരിക്കെ പദാർത്ഥ ലോകത്തിനപ്പുറം നടമാടുന്ന കാര്യങ്ങളെ വ്യാജമാക്കിത്തള്ളാവുന്ന കാലമല്ല ഇത്. ദുർഭാഗ്യവാൻമാർക്കല്ലാതെ ഇമ്മാതിരി വിഷയത്തിൽ തിമിരം പിടിപെടുകയില്ല.' (صفوة العرفان ص ٤٢٤) തുടർന്നുകൊണ്ട് 'ആധുനിക യുഗത്തിൽ ഇസ്‌ലാം' എന്ന വിഷയത്തെക്കുറിച്ച് പ്രത്യേകം അദ്ദേഹം എഴുതിയിട്ടുള്ള ഒരു ഗ്രന്ഥം (الإِسْلَام فِي عصر العلم . . .) നോക്കുവാൻ ഓർമിപ്പിക്കുകയും ചെയ്തിരിക്കുന്നു.

ആധുനിക ക്വുർആൻ വ്യാഖ്യാന ഗ്രന്ഥങ്ങളിൽ വളരെ പ്രസിദ്ധി നേടിയതും, പണ്ഡിതലോകത്ത് കുറെകാലം കോളിളക്കം ഉണ്ടാക്കിയതുമാണ് തഫ്സീറുൽമനാർ (تفسير المنار) അതിൽ അല്ലാമാ റശീദ് റിദ്വാ(السيد رشيد رضا) സൂറഃ സ്വാഫ്ഫാത്തിൽവെച്ച് ജിന്നുകളെപ്പറ്റി പ്രസ്താവിക്കുന്ന മദ്ധ്യേ പറയുന്നു: 'ഈ വിഷയം നാം ആവർത്തിച്ചു പറയുന്നത്, ഇവിടെ അതിന്റെ സന്ദർഭമായത്കൊണ്ടും, ജിന്നിനെയും, ശൈത്വാനെയും നിഷേധിക്കുന്നവർക്കുള്ള മറുപടി, സത്യവിശ്വാസികളെ ഓർമിപ്പിക്കുവാൻ ഉദ്ദേശിക്കുന്നത്കൊണ്ടുമാകുന്നു. അവർ ജിന്നുകളെ കാണുന്നില്ല, അല്ലെങ്കിൽ അവരുടെ പരിചയത്തിനും ചിന്തക്കും അത് ഇണങ്ങുന്നില്ല എന്നതാണ് അവരുടെ നിഷേധത്തിന് കാരണം. വാസ്തവത്തിൽ പിശാചുക്കളുടെ ഏറ്റവും വിശാലമായ പാർപ്പിടം അവരിൽ തന്നെയാണ് .' പിന്നീട് പിശാചുക്കളെ സംബന്ധിച്ച് പൊതുജനങ്ങളിൽ കടന്നുകൂടിയിട്ടുള്ള ചില അന്ധവിശ്വാസങ്ങളെ ചൂണ്ടിക്കാട്ടികൊണ്ട് അദ്ദേഹം തുടരുന്നു: 'ഈ അന്ധവിശ്വാസങ്ങൾ മൂലം, സത്യവിശ്വാസികളുടെ മേൽ ഭൗതിക വാദികൾക്ക് പല ആക്ഷേപങ്ങളും പുറപ്പെടുവിക്കുവാൻ ഇടയായിട്ടുണ്ട്. അവർ വിശ്വസിക്കുന്നതെല്ലാം പിശാചിനുണ്ടെന്ന് മതം സ്ഥാപിച്ചിട്ടില്ല. മനുഷ്യ ഹൃദയങ്ങളിൽ ദുർവിചാരങ്ങളും, ദുഷ്പ്രേരണ

*(*) الروحانيون (Spiritualists)*

***(**) 'ഇരുപതാം നൂറ്റാണ്ടിന്റെ വിജ്ഞാനകോശം' (دائرة معارف القرن العشرين) എന്ന എൻസൈക്ലോപീഡിയായുടെ കർത്താവാണ് ഫരീദ്‌വജ്ദി (محمد فريد الوجدى) 20 വാല്യം വരുന്ന ആമഹൽ ഗ്രന്ഥം ക്രി.1936 ൽ പ്രസിദ്ധീകരിക്കപ്പെട്ടു. ഇദ്ദേഹത്തിന്റെ -ചെറുതെങ്കിലും -വിലയേറിയ ഒരു തഫ്സീറാണ് 'സ്വഫ്‌വത്തുൽ ഇർഫാൻ' (صفوة العرفان)***

കളും ഉണ്ടാക്കുകയാണ് പിശാചിന് മനുഷ്യരിൽ ഉള്ളതായി ക്വുർആൻ രേഖപ്പെടുത്തിയിട്ടുള്ള പ്രവൃത്തി . അതിനുള്ള പ്രതിവിധിയും അത് നിർദ്ദേശിച്ചിരിക്കുന്നു.....'

'നബിﷺ ജിന്നിനെ കണ്ടിട്ടില്ലെന്ന് ഇബ്നുഅബ്ബാസ് (റ)ൽ നിന്ന് വന്നിട്ടുണ്ട്. പക്ഷേ, ഇബ്നുമസ്ഊദ് (റ)ൽ നിന്ന് വന്നിട്ടുള്ളത് ഉണ്ടെന്നാണ്. മറ്റു പല രിവായത്തുകളിലും ഇത് വന്നിട്ടുണ്ട്. ഇത് നബിമാരുടെ പ്രത്യേകതയാണെന്നാണ് ഇമാം ശാഫിഈ (റ) യുടെ അഭിപ്രായം. ജിന്നുകളുടെ സാക്ഷാൽ രൂപത്തിൽ കാണുന്നത് മാത്രമേ നബിമാരുടെ പ്രത്യേകതയായിട്ടുള്ളുവെന്നത്രെ മറ്റു ചിലരുടെ അഭിപ്രായം . ജിന്നുകൾക്ക് പല രൂപങ്ങൾ സ്വീകരിക്കാൻ കഴിയുമോ എന്നതിൽ ഭിന്നാഭിപ്രായമാണുള്ളത്. ഭൂരിപക്ഷം, സ്വീകരിക്കാമെന്നാകുന്നു. ചിലരുടെ അഭിപ്രായം ബാഹ്യദൃഷ്ടിയിൽ മാത്രമേ അത് സംഭവിക്കുകയുള്ളൂ എന്നാണ്(**من تفسير المنار ج٨ ص ٣٦٦ - ٣٦٩**)

ശൈഖ് അബ്ദുൽവഹ്ഹാബ് നജ്ജാർ**(*)** ജിന്നുകളെക്കുറിച്ച് പ്രസ്താവിച്ചിട്ടുള്ളത് ശ്രദ്ധേയമാണ്. അതിന്റെ സംക്ഷിപ്ത രൂപം ഇതാകുന്നു: അല്ലാഹുവിന്റെ സൃഷ്ടികളിൽപ്പെട്ട ഒരു കൂട്ടരാണവർ. നമുക്കവരെ കാണാൻ കഴിയുകയില്ല. അല്ലാഹു പറയുന്നു: 'അവനും അവന്റെ കൂട്ടുകാരും നിങ്ങൾ അവരെ (അങ്ങോട്ട്) കാണാത്തവിധം നിങ്ങളെ (ഇങ്ങോട്ട്) കാണുന്നു.' എന്ന്. **(**)** നാമത് വിശ്വസിക്കൽ നിർബന്ധമാണ്. ബുദ്ധിയല്ല. വേദ പ്രമാണങ്ങളാണിതിന് തെളിവ്. അവരിൽ ജനനവും സന്താനോത്പാദനവുമുണ്ട്. 'അവനെ - ഇബ്ലീസിനെ -യും അവന്റെ സന്തതികളെയും നിങ്ങൾ കാര്യകർത്താക്കളാക്കുകയോ?' എന്ന് അല്ലാഹു പറഞ്ഞിരിക്കുന്നു. അവരിൽ നല്ലവരും ദുഷിച്ചവരും ഉണ്ട്. അല്ലാഹു( ജിന്നുകളുടെ പ്രസ്താവനയിൽ) പറയുന്നു: 'ഞങ്ങളിൽ മുസ്ലിംകളും നീതികെട്ടവരും ഉണ്ട്.' ജിന്നുകൾ മനുഷ്യരെക്കാൾ ഉൽകൃഷ്ടൻമാരല്ല. 'ജിന്ന്, ജാന്ന് ജിന്നത്ത്' എന്നീ വാക്കുകളിലായി 34 സ്ഥലത്ത് അവരെപ്പറ്റി ക്വുർആൻ പ്രസ്താവിച്ചിരിക്കുന്നു. 'ജിന്ന്, ജാന്ന്, ശൈത്വാൻ, ഇബ്ലീസ്, ശൈത്വാൻമാർ' എന്നീ വാക്കുകളിൽ തൌറാത്തിലും( ബൈബ്ളിന്റെ പഴയ നിയമത്തിലും ) പലേടത്തും പറഞ്ഞിരിക്കുന്നു.' (**قصص الانبياء للنجار**) തുടർന്നുകൊണ്ട് ബൈബ്ളിലെ കുറെ സൂക്തങ്ങൾ അദ്ദേഹം ഉദാഹരണത്തിന് ചൂണ്ടിക്കാട്ടുകയും ചെയ്തിട്ടുണ്ട്.

ജിന്നുകളെക്കുറിച്ച് പലതും പറഞ്ഞശേഷം മർഹും സയ്യിദ് ക്വുത്ബ് പറയുന്നു: 'നാം ഇന്ന് അണുരഹസ്യങ്ങളെക്കുറിച്ച് പ്രസ്താവിച്ചുവരുന്ന പലകാര്യങ്ങളും ഒരു അഞ്ച് നൂറ്റാണ്ടുകൾക്ക് മുമ്പ് ആരെങ്കിലും പറഞ്ഞിരുന്നുവെങ്കിൽ അന്നുള്ളവർ അവനെ തനി

***(*) ഈജിപ്തിലെ ചരിത്ര പ്രൊഫസറായ ഇദ്ദേഹം (عبد الوهاب النجار) ക്വുർആനിൽ വന്ന നബിമാരുടെ സംഭവങ്ങളെല്ലാം ക്രോഡീകരിച്ചു യുക്തിയുക്തം അപഗ്രഥനം നടത്തിക്കൊണ്ട് രചിച്ചിട്ടുള്ള ഒരു ഗ്രന്ഥമാണ് قصص الأنبياء(നബിമാരുടെ കഥകൾ). ഒന്നാം പതിപ്പ് പുറത്തായതോടെ ജാമിഉൽ അസ്ഹറിലെ ഒരു പണ്ഡിത സംഘം അതിന്റെ ചില ഭാഗങ്ങൾ ഖണ്ഡിക്കുകയുണ്ടായി. ഹി: 1335(ക്രി: 1936)ൽ രണ്ടാംപതിപ്പ് പുറത്തായപ്പോൾ അതിന് അദ്ദേഹം തക്ക മറുപടിയും കൊടുത്തു. നമ്മുടെ നാടുകളിൽ ഖുറാഫാത്തുകളാൽ നിറക്കപ്പെട്ട ഒരു قصص الأنبياء കാണാം. അതല്ല ഇത്.***

***(**) ഈ ഉദ്ധരണിയിലുള്ള ക്വുർആൻ വാക്യങ്ങളും അവയുടെ മൂലങ്ങളും മുകളിൽ നാം വായിച്ചതാണ്.***

ഭ്രാന്തനാക്കുമായിരുന്നു. അഥവാ, ജിന്നുവർഗത്തെപ്പറ്റി പറയപ്പെടാവുന്നതിനെക്കാൾ ആശ്ചര്യമായി അവരതിനെ കണക്കാക്കുമായിരുന്നു.' (في ظلال القرأن ج ٢٦ ص ٢٣)

## നിഷേധികൾക്കുള്ള ചില ന്യായങ്ങൾ

ജിന്നിനെയും പിശാചിനെയും സംബന്ധിച്ച് ഇസ്‌ലാമിന്റെ നിലപാടും മുസ്‌ലിംകളുടെ വിശ്വാസങ്ങളും എന്തൊക്കെയാണെന്ന് മേൽ വിവരിച്ചതിൽ നിന്ന് നമുക്ക് മനസ്സിലായി. ഈ തുറയിൽ നമുക്കുള്ള അവലംബം ബുദ്ധിയോ,യുക്തിയോ, ശാസ്ത്രമോ അല്ലെന്നും, ക്വുർആനും ഹദീഥുമാണെന്നും പറയേണ്ടതില്ല. യുക്തിക്കെതിരായോ ബുദ്ധിക്ക് വിപരീതമായോ,അതിൽ ഒന്നും തന്നെ ഇല്ലതാനും. നിഷേധികൾക്ക് അവരുടെ നിഷേധത്തിന് ക്വുർആനിൽനിന്നോ, ഹദീഥിൽനിന്നോ വ്യക്തമായ എന്തെങ്കിലും തെളിവ് സമർപ്പിക്കുവാനില്ലെങ്കിലും, അവർക്കെതിരായി കാണുന്ന തെളിവുകളെ ദുർവ്യാഖ്യാനം ചെയ്യാനും അനുകൂലമാക്കി കാണിക്കുവാൻ വല്ല പഴുതും കാണുന്ന പ്രസ്താവനകളെ പൊക്കിക്കാട്ടുവാനും ശ്രമിക്കുക അവരുടെ പതിവാണ്. മതവിശ്വാസികളായ സാധാരണക്കാരെ ആശയക്കുഴപ്പത്തിലാക്കുവാൻ താരതമ്യേന ഇത് കൂടുതൽ എളുപ്പമാർഗമായിരിക്കും. അതുകൊണ്ട് അവരുടെ ഇത്തരം ചില ന്യായങ്ങളെക്കുറിച്ചാണ് എനി നമുക്കൽപ്പം ആലോചിക്കുവാനുള്ളത്. അവ ഇങ്ങനെ സംഗ്രഹിക്കാം:-

(1) ജിന്ന് ഒരു പ്രത്യേക വർഗമാണെങ്കിൽ മുഹമ്മദ്നബിﷺയും, മറ്റു നബിമാരും അവരിൽ എങ്ങിനെയാണ് തങ്ങളുടെ റസൂൽ എന്ന നിലക്കുള്ള കൃത്യങ്ങൾ നടത്തുക?. 'ജിന്നി'നും 'ഇൻസി'നും റസൂൽ വന്നിട്ടുണ്ടെന്ന് ക്വുർആൻ (സൂറഃ അൻആം 130 ൽ) പറയുന്നു. അതേ സമയത്ത് മനുഷ്യരിൽ നിന്നല്ലാതെ റസൂൽ വന്നിട്ടുണ്ടെന്നുള്ളതിന് തെളിവില്ലതാനും. പക്ഷേ, ഇല്ലെന്നുള്ളതിനാണ് തെളിവ് കാണുന്നത്. അപ്പോൾ ജിന്നും ഇൻസും ഒന്നായിരിക്കണമല്ലോ.

(2) അല്ലാഹു ഒരു മനുഷ്യനെ റസൂലായി അയച്ചിരിക്കുകയാണോ എന്ന് ചോദിച്ച മുശ്‌രിക്കുകൾക്കുള്ള മറുപടിയിൽ 'സമാധാന ചിത്തരായിക്കൊണ്ട് നടക്കുന്ന മലക്കുകളാണ് ഭൂമിയിൽ ജീവിക്കുന്നതെങ്കിൽ ആകാശത്ത് നിന്ന് ദൈവദൂതനായി ഒരു മലക്കിനെത്തന്നെ അവരുടെ അടുക്കലേക്ക് നാം അയക്കുമായിരുന്നു' എന്നാണ് അല്ലാഹു (സൂറഃ ഇസ്റാഉ് 95 ൽ) പറഞ്ഞത്. റസൂലും അദ്ദേഹത്തിന്റെ ജനതയും തമ്മിൽ സമ്പർക്കം പുലർത്താൻ കഴിയണമെന്നാണിതിന്റെ സാരം. ജിന്ന് ഒരു പ്രത്യേക വർഗമാണെങ്കിൽ അത് സാധ്യമാകുമോ?

(3) വിശേഷബുദ്ധിയും മറ്റും ഉള്ളത് കൊണ്ടാണ് മറ്റു സൃഷ്ടികൾക്കില്ലാത്ത ഉത്തരവാദിത്തം മനുഷ്യന് മാത്രം നൽകിയിരിക്കുന്നതെന്ന്(സൂറഃ അഹ്സാബ്: 72 ൽ) ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ജിന്നുകൾക്കും ഇൻസുകൾക്കും ഹൃദയവും, കണ്ണും കാതും ഉണ്ടെന്നും (സൂറഃ അഅ്റാഫ്: 179 ലും മറ്റും) പ്രസ്താവിച്ചിരിക്കുന്നു. അപ്പോൾ രണ്ട് കൂട്ടരും ഒരേ വർഗക്കാരാണെന്ന് വരുന്നില്ലേ? .

(4). ജിന്നുകൾ വേറെ ഒരു വർഗമാണെന്ന് വെക്കുമ്പോൾ, പ്രപഞ്ചത്തിലെ ഏറ്റവും ഉൽകൃഷ്ട സൃഷ്ടി  എന്ന സ്ഥാനം മനുഷ്യന് നഷ്ടപ്പെടുന്നതാണ്.

(5). സൂറത്തുൽ ജിന്നിൽ رجال من الجن എന്ന് പറഞ്ഞിരിക്കുന്നു. ഇതിലെ رجال(രിജാല്= പുരുഷൻമാർ) എന്ന വാക്ക് മനുഷ്യരിലുള്ള പുരുഷൻമാർക്കേ ഉപയോഗിക്കാറു

ള്ളൂ. ഇതും ജിന്നുകള്‍ മനുഷ്യവര്‍ഗത്തില്‍പ്പെട്ട ഒരു വിഭാഗക്കാരാണെന്ന് കാണിക്കുന്നു. അതുകൊണ്ട് പരസ്പരം ഇണക്കവും സമ്പര്‍ക്കവുമില്ലാത്ത കാടന്‍മാര്‍- അഥവാ അപരിഷ്കൃതര്‍- എന്ന അര്‍ത്ഥത്തിലാണ് ജിന്നുകളെന്ന് പറയുന്നതെന്ന് മനസ്സിലാക്കാം. ഇവക്കുള്ള മറുപടികള്‍ താഴെ വിവരിക്കുന്നതില്‍നിന്ന് മനസിലാക്കാം:-

## 'റസൂല്‍' എന്ന് ആര്‍ക്കെല്ലാം പറയാം?

'റസൂല്‍' (رسول) എന്നവാക്കിന് ദൂതന്‍ എന്നാണ് വാക്കര്‍ത്ഥം. ഏതെങ്കിലും ഒരു ദൗത്യവുമായി അയക്കപ്പെടുന്ന എല്ലാവര്‍ക്കും ഭാഷയില്‍ 'റസൂല്‍' എന്ന് പറയാം. 'മലക്കുകളില്‍ നിന്നും മനുഷ്യരില്‍ നിന്നും അല്ലാഹു റസൂലുകളെ -ദൂതന്‍മാരെ - തിരഞ്ഞെടുക്കുന്നു' ( ٧٥ : اللَّهُ يَصْطَفِي مِنَ الْمَلَائِكَةِ رُسُلًا وَمِنَ النَّاسِ - الحج) എന്നും, മലക്കുകളെ റസൂലുകളാക്കിയവന്‍' ( ١ : جَاعِلِ الْمَلَائِكَةِ رُسُلًا - فاطر) എന്നും അല്ലാഹു പറയുന്നു. മര്‍യം(അ) ന്റെ അടുക്കല്‍ ഒരു മകനെപ്പറ്റി സന്തോഷ വാര്‍ത്ത അറിയിക്കുവാന്‍ വന്ന മലക്ക് അവരോട് 'ഞാന്‍ നിന്റെ റബ്ബിന്റെ റസൂല്‍ മാത്രമാണ്'. ( ١٩ : إِنَّمَا أَنَا رَسُولُ رَبِّكِ - مريم) എന്ന് പറയുകയുണ്ടായി. ഇബ്റാഹീം നബി(അ)ക്ക് ഒരു മകനെക്കുറിച്ച് സന്തോഷവാര്‍ത്ത അറിയിക്കുവാനും, ലൂത്വ് നബി(അ)യുടെ രാജ്യത്തെ നശിപ്പിക്കുവാനും അയക്കപ്പെട്ട മലക്കുകളെക്കുറിച്ചും റസൂലുകള്‍ എന്ന് (സൂറഃ ഹൂദ്: 69,77) പറഞ്ഞിരിക്കുന്നു. മനുഷ്യരില്‍ നിന്നുള്ള റസൂലും,മലക്കുകളില്‍നിന്നുള്ള റസൂലും ഒരേ അര്‍ത്ഥത്തിലുള്ള റസൂലുകളല്ലെന്ന് തീര്‍ച്ചയാണല്ലോ. പ്രവാചകന്‍മാരായതോട്കൂടി ദിവ്യദൗത്യവും നല്‍കപ്പെട്ടവര്‍ക്കാണ് മനുഷ്യരില്‍ നിന്ന് റസൂലുകള്‍ എന്ന് പറയുന്നത്. മലക്കുകളിലെ റസൂലുകളിലാകട്ടെ പ്രവാചകന്‍മാരില്ല. ഇരുകൂട്ടരുടെയും ദൗത്യത്തിലും, ദൗത്യത്തിന്റെ നിര്‍വ്വഹണരൂപത്തിലും വ്യത്യാസമുണ്ടായിരിക്കും. അഥവാ, അയക്കപ്പെടുന്ന ആളുടെയും, ഏല്‍പിക്കപ്പെടുന്ന ആളുടെയും, ഏല്‍പ്പിക്കപ്പെടുന്ന ദൗത്യത്തിന്റെയും, ആരിലേക്ക് അയക്കപ്പെടുന്നുവോ അവരുടെയും സ്വഭാവമനുസരിച്ച് റസൂലിന്റെ കൃത്യത്തിലും സ്വഭാവത്തിലും മാറ്റമുണ്ടായിരിക്കും.

അപ്പോള്‍ മുഹമ്മദ് തിരുമേനിﷺയോ, മറ്റു പ്രവാചകന്‍മാരോ ജിന്ന് വര്‍ഗത്തിലേക്ക് കൂടി റസൂലായി അയക്കപ്പെടുന്നതില്‍ അസാംഗത്യമൊന്നുമില്ല. കാരണം, മനുഷ്യരില്‍ നിര്‍വ്വഹിക്കപ്പെടേണ്ടുന്ന അതേ രൂപത്തില്‍ തന്നെയായിരിക്കും- എല്ലാ നിലക്കും - ജിന്നുകളില്‍ നിര്‍വ്വഹിക്കപ്പെടേണ്ടുന്ന ദൗത്യത്തിന്റെ സ്വഭാവവും എന്ന് അനുമാനിച്ചുകൂടാ. നബിﷺജിന്നുകളെ നേരില്‍ കണ്ടിട്ടുണ്ടോ എന്നതില്‍ അഭിപ്രായ വ്യത്യാസമുണ്ടെങ്കിലും, നബിﷺയില്‍ നിന്ന് ജിന്നുകള്‍ ക്വുര്‍ആന്‍ ശ്രദ്ധിച്ചുകേട്ടതായും, കേട്ടവര്‍ തങ്ങളുടെ ജനതയില്‍ ചെന്നു അവരെ ഉപദേശിച്ചതായും (സൂറഃ അഹ്ക്വാഫിലും, സൂറഃ ജിന്നിലും) അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. ജിന്നും മനുഷ്യനും രണ്ട് പ്രത്യേക സ്വഭാവത്തോട് കൂടിയ വ്യത്യസ്ത വര്‍ഗങ്ങളാണെന്ന് നാം സ്ഥാപിച്ചുവല്ലോ. എന്നിരിക്കെ മനുഷ്യരുമായുള്ള അതേ സമ്പര്‍ക്കം തന്നെ ജിന്നുകളുമായും ആവശ്യമാണെന്ന് വരികയില്ല. എന്നാല്‍, നബി തിരുമേനിﷺയല്ലാത്ത മറ്റു പ്രവാചകന്‍മാരാരും ജിന്നുകളിലേക്ക് റസൂലായി നിയോഗിക്കപ്പെട്ടിട്ടില്ലെന്നും, നബി തിരുമേനി മനുഷ്യരിലേക്കും, ജിന്നുകളിലേക്കും, റസൂലായിരുന്നുവെന്നുമാണ് ഭൂരിപക്ഷം പണ്ഡിതന്‍മാരുടെയും അഭിപ്രായം. ഇമാം അസ്ക്വലാനീ(റ) യുടെ ചില വാക്യങ്ങളില്‍ നിന്ന് കൂടുതല്‍ വിവരം മനസ്സിലാക്കാം:-

'ജിന്നുകളിൽ നബിമാരുണ്ടോ എന്നതിൽ ഭിന്നാഭിപ്രായമുണ്ട്. ഉണ്ടെന്നാണ് ദ്വഹ് ഹാക്ക് (റ) - الضحاكൽ നിന്ന് നിവേദനം ചെയ്യപ്പെട്ടിരിക്കുന്നത്. ജിന്നിലും മനുഷ്യരിലും റസൂലുകളുണ്ടെന്ന് അല്ലാഹു(സൂറഃ അൻആം:130 ൽ) പ്രസ്താവിച്ചിരിക്കുന്നു. ഇതാണിതിന് തെളിവ്. ഇതിന് ഭൂരിപക്ഷം പണ്ഡിതൻമാരുടെ മറുപടി ഇപ്രകാരമാകുന്നു: ഇവിടെ മനുഷ്യരിലുള്ള റസൂലുകളെന്ന് പറഞ്ഞത് അല്ലാഹുവിനാൽ അവരിലേക്കയക്കപ്പെട്ട (പ്രവാചകൻമാരായ) റസൂലുകളാണ്. ജിന്നുകളിൽ നിന്നുള്ള റസൂലുകളെയാകട്ടെ, അല്ലാഹു ഭൂമിയിൽ വ്യാപിപ്പിച്ചിരിക്കുകയാണ്. അവർ മനുഷ്യരായ റസൂലുകളുടെ വാക്കുകൾ കേൾക്കുകയും , അതവരുടെ സമുദായത്തിന് എത്തിച്ചു കൊടുക്കുകയും ചെയ്യുന്നു. നബിﷺയിൽ നിന്ന് ക്വുർആൻ കേട്ട ശേഷം ഇവരിൽപെട്ട ചിലർ തങ്ങളുടെ ജനതയുടെ അടുക്കൽ ചെന്നു അവരെ ഉപദേശിച്ചത് അതുകൊണ്ടാണ്. ഇബ്നുഹസ്മ്(റ) ഇതിന് തെളിവ് പറയുന്നത് ഇപ്രകാരമാകുന്നു: ' മുൻകാലത്ത് പ്രവാചകൻമാർ അവരവരുടെ ജനങ്ങളിലേക്ക് മാത്രമായിരുന്നു നിയോഗിക്കപ്പെട്ടിരുന്നത്' എന്ന് നബി അരുളിച്ചെയ്തിട്ടുണ്ട്.(*) ആജനങ്ങളിൽ ജിന്നുകൾ ഉൾപ്പെടുന്നില്ല. അതിനാൽ, (ആ കാലങ്ങളിൽ) ജിന്നുകളിൽ തന്നെ അവരിലേക്കുള്ള പ്രവാചകൻമാർ ഉണ്ടായിരിക്കുമെന്ന് വരുന്നു. നമ്മുടെ നബിയല്ലാതെ മനുഷ്യരിൽ നിന്ന് ജിന്നിലേക്ക് റസൂലായി നിയോഗിക്കപ്പെട്ടിട്ടില്ല. തിരുമേനിയുടെ നിയോഗം മനുഷ്യരിലേക്കും ജിന്നുകളിലേക്കും പൊതുവായുള്ളതാണെന്നകാര്യം പണ്ഡിതൻമാരുടെ യോജിച്ച അഭിപ്രായമാണല്ലോ.(فتح البارى ج ٦ ص ٢٦٥)

തുടർന്നുകൊണ്ട് നബി ജിന്നുകളിലേക്കുംകൂടി റസൂലായിരുന്നുവെന്ന് പലരും പ്രസ്താവിച്ചിട്ടുള്ളതിനെ അസ്ക്വലാനി (റ) ഉദ്ധരിച്ചിരിക്കുന്നു. സ്വഹാബികളിലും താബിഉകളിലും, മതനേതാക്കളിലുംപെട്ട പണ്ഡിതൻമാരെല്ലാം ഇതിൽ യോജിച്ചിരിക്കുന്നുവെന്ന് ഇബ്നു തൈമിയ്യഃ (റ) പറഞ്ഞതായി അദ്ദേഹം ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു. നബിﷺക്ക് പ്രവാചകത്വം സിദ്ധിച്ചത് മുതൽ വിയോഗം വരെയുള്ള 23 കൊല്ലക്കാലത്ത് എത്രയോ പ്രാവശ്യം ജിബ്രീൽ (അ) തിരുമേനിയുടെ അടുക്കൽ വന്നുപോയിട്ടുണ്ട്. നബി അറിയിക്കുമ്പോഴല്ലാതെ , സ്വഹാബികൾക്ക് അതറിയാൻ കഴിഞ്ഞിരുന്നില്ല. അത്പോലെ , നബിﷺയും ജിന്നുകളും തമ്മിൽ ബന്ധപ്പെടുന്നത് മറ്റാരും അറിയാതിരുന്നാൽ അതിൽ ഒട്ടും അത്ഭുതത്തിനവകാശമില്ലല്ലോ.

## മലക്കുകളെ റസൂലുകളാക്കാതിരുന്നത് എന്തുകൊണ്ട്?

മനുഷ്യനെ റസൂലായി അയച്ചിരിക്കുകയാണോ എന്ന് ചോദിച്ച മുശ്രിക്കുകളോട് 'സമാധാനചിത്തരായി നടക്കുന്ന മലക്കുകളാണ് ഭൂമിയിൽ ജീവിക്കുന്നതെങ്കിൽ ആകാശത്ത് നിന്ന് ഒരു മലക്കിനെത്തന്നെ റസൂലായി അയക്കുമായിരുന്നു' എന്ന് അല്ലാഹു മറുപടി കൊടുത്തതിന്റെ താൽപര്യം, റസൂലും തന്റെ ജനതയും തമ്മിൽ സമ്പർക്കം പുലർത്തുവാൻ കഴിയണമെന്നാണെന്നും, ജിന്നുകൾ ഒരു പ്രത്യേക വർഗമാണെങ്കിൽ അത് സാധ്യമാകുന്നതല്ലെന്നുമാണല്ലോ ഇവർ പറയുന്നത് . ഇവിടെ, അല്ലാഹു കൊടുത്ത

*(*) ബുഖാരിയും മുസ്ലിമും ഉദ്ധരിച്ചിട്ടുള്ള ഒരു ഹദീഥിന്റെ ആദ്യമാണിത്. ബാക്കി ഭാഗം ഇങ്ങിനെയാകുന്നു: ' ഞാൻ മനുഷ്യരിലേക്ക് മുഴുവനും നിയോഗിക്കപ്പെട്ടിരിക്കുന്നു.'*

മറുപടിയുടെ മർമം എന്താണെന്നും ആയത്തിലെ വാചകത്തിന്റെ ശരിയായ അർഥം എന്താണെന്നും ആദ്യം പരിശോധിക്കാം:

അല്ലാഹു നൽകിയ മറുപടിയുടെ വാചകം ഇതാണ് قُل لَّوْ كَانَ فِي الْأَرْضِ مَلَائِكَةٌ يَمْشُونَ مُطْمَئِنِّينَ لَنَزَّلْنَا عَلَيْهِم مِّنَ السَّمَاءِ مَلَكًا رَّسُولًا - بنواسرائيل : ٩٥ ( പറയുക: ഭൂമിയിൽ സമാധാനചിത്തരായി നടക്കുന്ന മലക്കുകൾ ഉണ്ടായിരുന്നുവെങ്കിൽ ആകാശത്ത് നിന്ന് ഒരു മലക്കിനെ അവരിൽ നാം റസൂലായി ഇറക്കുമായിരുന്നു.' ഇതിൽ لَّوْ كَانَ فِي الْأَرْضِ مَلَائِكَةٌ എന്ന വാക്കിന് 'ഭൂമിയിൽ മലക്കുകളുണ്ടായിരുന്നെങ്കിൽ' എന്നാണർഥം. ഇക്കൂട്ടർ പറയുംപോലെ 'ഭൂമിയിൽ മലക്കുകളാണ് ജീവിക്കുന്നതെങ്കിൽ' എന്നല്ല. (*) അത് പോലെത്തന്നെ, 'ആകാശത്ത് നിന്ന് നാം മലക്കിനെ ഇറക്കുമായിരുന്നു- അഥവാ അയക്കുമായിരുന്നു, (لَنَزَّلْنَا عَلَيْهِم مِّنَ السَّمَاءِ مَلَكًا), എന്ന് മാത്രമെ അല്ലാഹു പറഞ്ഞിട്ടുള്ളൂ. ഇവർ പറയും പോലെ ' ഒരു മലക്കിനെത്തന്നെ അയക്കുമായിരുന്നു' എന്നും അതിലില്ല. ഈ രണ്ട് വ്യത്യാസങ്ങളും പ്രത്യക്ഷത്തിൽ നിസ്സാരമായിത്തോന്നാമെങ്കിലും, ആയത്തിലെ വാചകഘടനക്ക് എതിരാണെന്ന് മാത്രമല്ല, തങ്ങളുടെ വാദത്തിന് തെളിവുണ്ടാക്കുവാൻ വേണ്ടി താൽപര്യപൂർവ്വം സൂത്രത്തിൽ നടത്തുന്ന ഒരു ഉപായം കൂടിയാണത്. അറബിഭാഷയിലും വ്യാകരണത്തിലും അൽപം പരിചയമുള്ള ആർക്കും ഇത് വേഗം മനസ്സിലാക്കാം.

ഭൂമിയിൽ മനുഷ്യരല്ലാതെ വേറെ വല്ല ബുദ്ധിവർഗവും ഉണ്ടോ ഇല്ലേ എന്നതിനെ ആസ്പദമാക്കിയല്ല ഈ മറുപടി. ഭൂമിയിൽ സമാധാനചിത്തരായ നല്ല മലക്കുകൾ ഉണ്ടോ ഇല്ലേ എന്നതിനെ ആസ്പദമാക്കിയാണ്. വേറെ വല്ലവർഗവും ഉണ്ടായിരുന്നാലും ഇല്ലെങ്കിലും ശരി, മലക്കുകൾ ഭൂമിയിൽ നിവസിക്കുന്നുണ്ടെങ്കിൽ ഒരു മലക്കിനെ അയക്കാമായിരുന്നുവെന്ന് സാരം. മനുഷ്യന് പുറമെ ജിന്ന്എന്നൊരു വർഗം ഭൂമിയിലുണ്ടോ ഇല്ലേ എന്ന വിഷയത്തിലേക്കുള്ള യാതൊരു സൂചനയും ചോദ്യത്തിലില്ല. ചോദ്യകർത്താക്കളായ മുശ്‌രിക്കുകളാകട്ടെ , ജിന്ന് വർഗത്തിൽ വിശ്വസിക്കുന്നവരുമാണ്. മറുപടിയിലും അതില്ല. ചോദ്യത്തിനാണല്ലോ മറുപടി. ഏതായാലും, മനുഷ്യരിലേക്ക് നിയോഗിക്കപ്പെടുന്ന റസൂൽ മനുഷ്യരുമായി സമ്പർക്കം പുലർത്തുവാൻ പറ്റിയവരായിരിക്കണമെന്ന തത്വം ഈ മറുപടിയിൽ അടങ്ങിയിരിക്കുന്നുവെന്ന് നാമും സമ്മതിക്കുന്നു. സ്ഥൂല ജീവികളായ മനുഷ്യരിലേക്കുള്ള ദൗത്യം നിർവഹിക്കുവാനും അവരുമായി സമ്പർക്കം പുലർത്തുവാനും മനുഷ്യൻ തന്നെയാണ് റസൂലായിരിക്കേണ്ടതെന്നുള്ളതിലും സംശയമില്ല. പക്ഷേ, മറ്റു ചില സംഗതികൾ ആലോചിക്കേണ്ടതുണ്ട്.

ജിന്ന് വർഗത്തിന് അവരുടെ പ്രകൃതിക്കനുസരിച്ചുള്ള ദൈവിക സന്ദേശങ്ങൾ എത്തിച്ചേരേണ്ടതിന് അവരിൽനിന്നുള്ള പ്രവാചകൻമാരായ റസൂലുകൾ തന്നെ അനിവാര്യമാണോ? പ്രകാശത്താൽ സൃഷ്ടിക്കപ്പെട്ട ആത്മീയ ജീവികളായ മലക്കുകളാകുന്ന റസൂലുകളും, മണ്ണിന്റെ മക്കളായ മനുഷ്യരിൽ നിന്നുള്ള പ്രവാചകൻമാരായ റസൂലുകളും തമ്മിൽ ബന്ധപ്പെട്ടിട്ടാണല്ലോ മനുഷ്യർക്ക് ദൈവിക സന്ദേശങ്ങൾ മിക്കപ്പോഴും ലഭിക്കുന്നത്. അതുപോലെയുള്ള ഏതെങ്കിലും ക്രമത്തിൽ , പ്രവാചകൻ ജിന്നുകളുമായോ,

---

(*) يعنى إن كان تامة وملئكة فاعلها ولو كان المعنى كما يزعمون فلا بد أن تكون كان ناقصة وملئكة منصوبا والاسم مقدرا محذوفا فليتأمل للنصف

അതല്ലെങ്കിൽ ജിന്നുകളിലെ ചില പ്രത്യേക ദൂതൻമാരുമായോ ബന്ധപ്പെട്ടുകൊണ്ട് അവർക്ക് ദൈവിക സന്ദേശങ്ങൾ എത്തിക്കുന്നതിന് വല്ലവിരോധവുമുണ്ടോ? പ്രവാചകൻമാർക്ക് മനുഷ്യരിലും, ജിന്നുകളിലും നടത്തുവാനുള്ള കൃത്യങ്ങളെല്ലാം ഒരേ തരത്തിൽപ്പെട്ടതാണോ? ഇതിലൊന്നും ഖണ്ഡിതമായ ഒരു തീരുമാനം പറയുവാൻ നമുക്ക് സാധ്യമല്ല. ഇങ്ങിനെ പല സാധ്യതയും കാണുന്നുവെന്ന് മാത്രം. ഏതായാലും, ജിന്നുകളിലേക്ക് മനുഷ്യൻ റസൂലായി നിയോഗിക്കപ്പെട്ടുകൂടാ എന്ന് വാദിക്കാൻ ന്യായമില്ല. നാം മുകളിൽ വായിച്ചു കഴിഞ്ഞതും, ജിന്നുകളിലുള്ള റസൂലുകളെപ്പറ്റി താഴെ പ്രസ്താവിക്കുന്ന ചില സംഗതികളും ആലോചിക്കുമ്പോൾ ജിന്നുകളും പ്രവാചകൻമാരും തമ്മിൽ ആവശ്യമായ സമ്പർക്കത്തിന്റെ കാര്യം ഇവിടെ ഒരു പ്രശ്നമാകുന്നില്ലതാനും. ഏതായാലും ജിന്നുവർഗത്തിന്റെ അസ്തിത്വം മതിയായ ലക്ഷണങ്ങളാൽ സംശയാതീതമായി സ്ഥാപിതമായിരിക്കെ, ഈ സമ്പർക്ക പ്രശ്നം അതിന് അൽപമെങ്കിലും ഇളക്കം വരുത്തുവാൻ പര്യാപ്തമല്ലെന്നാണ് ചുരുക്കത്തിൽ നമുക്ക് ഇവിടെ പറയാനുള്ളത്.

## ജിന്നിലും മനുഷ്യരിലും വെവ്വേറെ റസൂലുകളുണ്ടോ?

'ജിന്നിലും, ഇൻസിലും റസൂലുകൾ വന്നിട്ടുണ്ടെന്ന് ക്വുർആനിൽ പറയുന്നു: പക്ഷേ, മനുഷ്യരിൽ നിന്നല്ലാതെ റസൂലുകൾ വന്നിട്ടുള്ളതിന് തെളിവില്ല; അതുകൊണ്ട് ജിന്നും ഇൻസും ഒരേ വർഗമാണെന്ന് വരുന്നു' എന്നാണ് ഇവരുടെ മറ്റൊരു വാദം. മഹ്ശറിൽ വെച്ച് ജിന്നുകളെയും മനുഷ്യരെയും അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു ചോദിക്കുന്ന ഒരു ചോദ്യമാണ് ക്വുർആൻ വചനംകൊണ്ട് ഉദ്ദേശ്യം:

يَا مَعْشَرَ الْجِنِّ وَالإِنْسِ أَلَمْ يَأْتِكُمْ رُسُلٌ مِنْكُمْ يَقُصُّونَ عَلَيْكُمْ آيَاتِي وَيُنْذِرُونَكُمْ لِقَاءَ يَوْمِكُمْ هَذَا

'ജിന്നിന്റെയും ഇൻസിന്റെയും സമൂഹമേ, എന്റെ ആയത്തുകൾ നിങ്ങൾക്ക് വിവരിച്ചു തരുകയും, നിങ്ങളുടെ ഈ ദിവസത്തെ നിങ്ങൾ കാണുന്നതിനെക്കുറിച്ച് നിങ്ങൾക്ക് മുന്നറിയിപ്പ് നൽകുകയും ചെയ്തുകൊണ്ട് നിങ്ങളിൽ നിന്ന് നിങ്ങൾക്ക് റസൂലുകൾ വന്നില്ലേ?!.' (അൻആം : 130)

കാട്ടിലോ മറ്റോ ഒറ്റപ്പെട്ടു ജിവിക്കുന്ന അപരിഷ്കൃത മനുഷ്യരാണ് ജിന്നുകളെന്നും, പരസ്പരം സമ്പർക്കത്തിലും ഇണക്കത്തിലും ജീവിക്കുന്ന നാടൻമാരാണ് ഇൻസുകളെന്നുമാണല്ലോ ഇവരുടെ വാദം. അതനുസരിച്ച് ഈ ക്വുർആൻ വചനത്തിന്റെ സാരം, ' നാടൻമാരും, പരിഷ്കൃതരുമായ ഇൻസ് വിഭാഗത്തിന് അവരിൽ നിന്നുള്ള നാടന്മാരും, അപരിഷ്കൃതരും കാടൻമാരുമായ ജിന്ന് വിഭാഗത്തിന് അവരിൽ നിന്നുള്ള കാടൻമാരും റസൂലുകളുമായി വന്നിട്ടുണ്ടെന്നായിരിക്കണമല്ലോ. അപ്പോൾ, റസൂലുകളിൽ കാടൻ വിഭാഗവും നാടൻ വിഭാഗവും വേണ്ടിവരും. ഇങ്ങിനെ ഇവർക്ക് വാദമുണ്ടാകുമെന്ന് തോന്നുന്നില്ല. അല്ലെങ്കിൽ ഇൻസ് വിഭാഗമായ നാടൻമാരിൽ മാത്രമാണ് റസൂലുള്ളതെന്നും അവർതന്നെയാണ് കാടൻമാരായ ജിന്ന് വിഭാഗത്തിനും റസൂലുകളെന്നും പറയേണ്ടിവരും. അപ്പോഴും സമ്പർക്കത്തിന്റെയും മറ്റും പ്രശ്നം നേരിടും. ഇന്നത്തെപ്പോലെ ഗതാഗതസൗകര്യങ്ങളും സമ്പർക്ക് സാധ്യതയും ഇല്ലാതിരുന്ന മുൻകാലത്ത് വിശേഷിച്ചും.

എന്നിരിക്കെ, ആയത്തിന്റെ താൽപര്യം എന്തായിരിക്കുമെന്നാണ് നാം നോക്കേണ്ട

ത്. രണ്ടിൽ ഒരു വിധത്തിലാവാം: ഒന്ന്, രണ്ടുകൂട്ടരെയും -ജിന്നിനെയും ഇൻസിനെയും - ഒന്നിച്ചു വിളിച്ചുകൊണ്ടുള്ള ഒരു പൊതു ചോദ്യമാണല്ലോ ഇത്. അത് കൊണ്ട് ഇരു കൂട്ടരും അടങ്ങുന്ന ആ സമൂഹത്തിൽ നിന്ന് അവർക്ക് റസൂലുകൾ വന്നിരുന്നില്ലേ എന്നായിരിക്കാം ചോദ്യത്തിന്റെ താൽപര്യം. ഇങ്ങിനെയാണെങ്കിൽ, റസൂലുകൾ വന്നിട്ടുള്ളത് യഥാർത്ഥത്തിൽ മനുഷ്യരിൽ നിന്ന് മാത്രമോ, ജിന്നുകളിൽ നിന്ന് മാത്രമോ ആയിരുന്നാലും പ്രസ്തുത ചോദ്യം ചോദിക്കാവുന്നതാണ്. അഥവാ, രണ്ട് കൂട്ടരിൽ നിന്നും വെവ്വേറെ റസൂലുകൾ വന്നിരിക്കണമെന്നില്ല. മറ്റൊന്ന്, രണ്ടു കൂട്ടരിൽനിന്നും വെവ്വേറെ റസൂലുകൾ വന്നിട്ടില്ലേ എന്നും ആവാം ഉദ്ദേശ്യം. ഇങ്ങിനെയാണെങ്കിൽ, ജിന്നുകളുടെ റസൂലും, മനുഷ്യരുടെ റസൂലും ശരിക്കും ഒരേ അർത്ഥത്തിലുള്ള റസൂലായിരിക്കയില്ല. നാം മുമ്പ് ചൂണ്ടിക്കാട്ടിയത്പോലെ, വ്യത്യസ്ത സ്വഭാവത്തിലുള്ള റസൂലുകളായിരിക്കും. മറ്റൊരു പ്രകാരത്തിൽ പറഞ്ഞാൽ, മനുഷ്യരിൽ നിന്നുള്ള റസൂൽ കൊണ്ടുദ്ദേശ്യം പ്രവാചകൻമാരായ ദൂതൻമാരും, ജിന്നുകളിൽ നിന്നുള്ള റസൂൽ കൊണ്ടുദ്ദേശ്യം ജിന്നുകളെ ഉപദേശിക്കുകയും താക്കീത് ചെയ്യുകയും ചെയ്യുന്ന ചില വ്യക്തികളും ആയിരിക്കാം (والله اعلم) സൂറഃ അഹ്ക്വാഫ് 29 ൽ അല്ലാഹു പറയുന്നു:

وَإِذْ صَرَفْنَا إِلَيْكَ نَفَرًا مِنَ الْجِنِّ يَسْتَمِعُونَ الْقُرْآنَ فَلَمَّا حَضَرُوهُ قَالُوا أَنْصِتُوا فَلَمَّا قُضِيَ وَلَّوْا إِلَى قَوْمِهِمْ مُنْذِرِينَ

“ജിന്നുകളിൽ നിന്ന് ഒരു കൂട്ടരെ ക്വുർആൻ ശ്രദ്ധിച്ചുകേൾക്കുവാനായി നാം നിന്റെ അടുക്കലേക്ക് തിരിച്ചുവിട്ട സന്ദർഭം ഓർക്കുക. അങ്ങനെ, അവർ അതിനടുക്കൽ ഹാജരായപ്പോൾ അവർ-തമ്മിൽ-മൗനമായിരിക്കുവീൻ എന്ന് പറഞ്ഞു. എന്നിട്ട് അത് തീർന്നപ്പോൾ അവർ താക്കീത് നൽകുന്നവരായുംകൊണ്ട് തങ്ങളുടെ ജനതയിലേക്ക് തിരിച്ചുപോയി” താക്കീതുകാരൻ, മുന്നറിയിപ്പ് നൽകുന്നവൻ (نذير ، منذر) എന്നീ പേരുകൾ റസൂലുകളെ ഉദ്ദേശിച്ചുപറയൽ ക്വുർആനിൽ സാധാരണമാണ്താനും. ക്വുർആൻ കേട്ട ശേഷം സ്വജനതയെ താക്കീത് ചെയ്യാൻപോയ ജിന്നുകൾ സാധാരണ നിലയിലുള്ള ഉപദേഷ്ടാക്കൾ മാത്രമായിരുന്നില്ലെന്നാണ് ഈ പ്രയോഗത്തിൽ നിന്ന് വരുന്നത്.

## ദൈവശാസനകൾ മനുഷ്യന് മാത്രം ബാധകമാണോ?

വിശേഷ ബുദ്ധിയും മറ്റും ഉള്ളത്കൊണ്ടാണ് ഇതരസൃഷ്ടികൾക്കില്ലാത്ത ഉത്തരവാദിത്വം മനുഷ്യന് നൽകിയിരിക്കുന്നതെന്ന് സൂറഃ അഹ്സാബ്: 72 ൽ അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കകൊണ്ടും, ജിന്നിനും ഇൻസിനും ഹൃദയവും കണ്ണും, കാതും ഉണ്ടെന്ന് സൂറഃ അഅ്റാഫ് : 179 ൽ പ്രസ്താവിച്ചിരിക്കകൊണ്ടും ഇൻസും ജിന്നും ഒരേ വർഗമാണ് എന്ന് വരുന്നുവെന്നാണ് വേറൊരു വാദമുള്ളത്. വിശേഷബുദ്ധിയും മറ്റും ഉള്ളത് കൊണ്ടാണ് ദൈവശാസനകൾക്കും, മത നിയമങ്ങൾക്കും മനുഷ്യൻ വിധേയനായതെന്ന് ആ ആയത്തിൽ അല്ലാഹു വ്യക്തമായി പറഞ്ഞിട്ടില്ല. എങ്കിലും, അതിൽ നിന്ന് അത് മനസ്സിലാക്കാമെന്നുള്ളതിൽ സംശയമില്ല. പക്ഷേ, മനുഷ്യനല്ലാത്ത മറ്റാർക്കും യാതൊരു തരത്തിലുള്ള നിയമങ്ങളും ശാസനകളും ബാധകമല്ലെന്ന ഒരു സൂചനയും അതിൽ ഇല്ല. മനുഷ്യന്റെ അതേ രീതിയിലും, അതേ സ്വഭാവത്തിലുമുള്ള ഉത്തരവാദിത്വം മറ്റാർക്കുമില്ലെന്നേ അതിൽ വരുന്നുള്ളൂ. ഇത് സംബന്ധിച്ച് കൂടുതൽ വിവരം യഥാസ്ഥാനത്ത്

വെച്ച് നാം ഉദാഹരണ സഹിതം ചൂണ്ടിക്കാട്ടിയിരിക്കുന്നു. അവിടെ നോക്കുക. ചുരുക്കത്തിൽ, മനുഷ്യൻ ഏറ്റെടുക്കേണ്ടിവന്ന ഉത്തരവാദിത്വം, തികച്ചും അതേ രൂപത്തിൽ ജിന്നുകൾക്കോ മലക്കുകൾക്കോ മറ്റോ ഇല്ലെന്നുമാത്രം. അല്ലാഹുവിന് ആരാധന ചെയ്യുവാൻ ജിന്നും, ഇൻസും കടപ്പെട്ടവരാണ്(51:56) മലക്കുകളും അല്ലാഹുവിന് ആരാധന നടത്തുന്നു. (7:206) എല്ലാവരുടെയും ആരാധനാക്രമം ഒന്നായിരിക്കയില്ലെന്ന് വ്യക്തമാണല്ലോ.

കണ്ണ്, കാത് മുതലായ ചില അവയവങ്ങളുണ്ടെന്ന് പറഞ്ഞുകൊണ്ടും ജിന്നുകൾ മനുഷ്യവർഗമാണെന്ന് വിധികൽപിച്ചുകൂടാ. മനുഷ്യവർഗത്തിൽപെടാത്ത പക്ഷി മൃഗാദികൾക്കും അങ്ങനെയുള്ള അവയവങ്ങൾ ഉള്ളത് കൊണ്ട് അവയൊന്നും മനുഷ്യനാകുന്നില്ലല്ലോ. കസേരക്ക് കയ്യും കാലും ഉള്ളത് കൊണ്ട് അത് ജീവിയാണെന്നും വരുന്നില്ല. ഓരോന്നിന്റെയും അവയവങ്ങൾ അതിന്റെ പ്രകൃതി സ്വഭാവമനുസരിച്ചായിരിക്കും. അവയെപ്പറ്റി പ്രസ്താവിക്കുമ്പോൾ, മനുഷ്യർക്ക് പരിചയമുള്ള വാക്കുകളിലും പേരുകളിലുമായിരിക്കും അവയെപ്പറ്റി സംസാരിക്കുക എന്ന്മാത്രം. ജിന്നുകളുടെ ഹൃദയവും, കണ്ണും, കാതും എപ്രകാരമായിരിക്കുമെന്ന് നിർണയിക്കുവാൻ നമുക്ക് കഴിവില്ല എന്നല്ലാതെ ഇത് കൊണ്ട് ജിന്നും ഇൻസും ഒരു വർഗമാണെന്ന് വിധി കൽപിച്ചുകൂടാത്തതാണ്.

## പ്രപഞ്ചത്തിലെ ഏറ്റവും ഉൽകൃഷ്ടസൃഷ്ടി

ജിന്നുകൾ ഒരു പ്രത്യേക വർഗമാണെങ്കിൽ 'പ്രപഞ്ചത്തിലെ ഏറ്റവും ഉൽകൃഷ്ട സൃഷ്ടി ' എന്ന മനുഷ്യന്റെ സ്ഥാനം നഷ്ടപ്പെടുമെന്നുള്ള ഇവരുടെ ഭയമാണ് ഇനി ആലോചിക്കുവാനുള്ളത് . മനുഷ്യൻ വളരെ ഉൽകൃഷ്ട സൃഷ്ടി തന്നെ. പക്ഷേ, പ്രപഞ്ചത്തിലെ ഏറ്റവും ഉൽകൃഷ്ടസൃഷ്ടിയെന്ന് തീർത്തു പറയാമോ? ഇതിന് വ്യക്തമായ യാതൊരു തെളിവുമില്ല. മനുഷ്യവർഗത്തിന്റെ ഉന്നതസ്ഥാനം ചൂണ്ടിക്കാട്ടുന്ന ഏറ്റവും വ്യക്തമായ ക്വുർആൻ വചനം ഇതാണ്: وَلَقَدْ كَرَّمْنَا بَنِي آدَمَ وَحَمَلْنَاهُمْ فِي الْبَرِّ وَالْبَحْرِ وَرَزَقْنَاهُم مِّنَ الطَّيِّبَاتِ وَفَضَّلْنَاهُمْ عَلَىٰ كَثِيرٍ مِّمَّنْ خَلَقْنَا تَفْضِيلًا - الاسراء : ٧٠ (ആദമിന്റെ സന്താനങ്ങളെ നാം ആദരിച്ചിട്ടുണ്ട് . കരയിലും, കടലിലും നാം അവരെ വഹിച്ചുകൊണ്ടുപോകുകയും , അവർക്ക് നല്ല വസ്തുക്കളിൽ നിന്നും ആഹാരം കൊടുക്കുകയും ചെയ്തു. നാം സൃഷ്ടിച്ചിട്ടുള്ളവരിൽ വളരെ എണ്ണത്തെക്കാളും അവരെ നാം ശ്രേഷ്ഠരാക്കുകയും ചെയ്തിരിക്കുന്നു.) എല്ലാവരെക്കാളും ശ്രേഷ്ഠരാക്കി എന്ന് അല്ലാഹു പറയുന്നില്ല. വളരെ എണ്ണത്തെക്കാളും ശ്രേഷ്ഠത നൽകി(فَضَّلْنَاهُمْ عَلَىٰ كَثِيرٍ) എന്ന് മാത്രമേ പറഞ്ഞിട്ടുള്ളൂ. മറ്റേതെങ്കിലും വാക്യങ്ങളിൽ നിന്ന് മനുഷ്യൻ പ്രപഞ്ചത്തിലെ ഏറ്റവും ഉൽകൃഷ്ട സൃഷ്ടിയാണെന്ന് വല്ലവർക്കും തോന്നിയാൽ തന്നെയും ഈ സ്പഷ്ടമായ വചനത്തിനെതിരിൽ അത് സ്വീകാര്യമായിരിക്കുകയില്ല. അപ്പോൾ, ചില സൃഷ്ടികളെങ്കിലും ചുരുങ്ങിയത് മനുഷ്യരെപോലെ ശ്രേഷ്ഠതയുള്ളവർ വേറെ ഉണ്ടായിരിക്കണമല്ലോ. ഈ സൃഷ്ടികൾ ആരായിരിക്കുമെന്ന് നമുക്കറിഞ്ഞുകൂടാ. അല്ലാഹുവിന് മാത്രമേ അറിയൂ. മനുഷ്യർക്കറിയാത്ത എത്രയോ സൃഷ്ടികൾ ഈ പ്രപഞ്ചത്തിൽ വേറെ ഉണ്ടായിരിക്കാവുന്നതാണ് وَيَخْلُقُ مَا لَا تَعْلَمُونَ(നിങ്ങളറിയാത്തത് അവൻ സൃഷ്ടിക്കുന്നു.)

എന്നാൽ, മനുഷ്യൻ ജിന്നുകളെക്കാൾ ഉൽകൃഷ്ടനാണെന്നതിൽ മുസ്ലിംകൾക്കിടയിൽ തർക്കമില്ല. അവർ ബുദ്ധിജീവികളും, മതാവലംബികളും ആണെന്നുള്ളത് കൊണ്ട് മനുഷ്യന്റെ ഉൽകൃഷ്ടതക്കോ,ഔന്നത്യത്തിനോ യാതൊരു വിഘ്നവും നേരിടുവാനു

മില്ല. അങ്ങിനെ ഇവർക്ക് ഒരു ഭയം തോന്നാനുള്ള കാരണം എന്താണാവോ?! ബുദ്ധി ജീവികളായ മനുഷ്യന്റെ അറിവിൽ പെട്ടിടത്തോളം, മനുഷ്യനും ജിന്നിനും പുറമെയുള്ളത് മലക്കുകളാണ്. മലക്കുകളും, മനുഷ്യരും തമ്മിൽ നോക്കുമ്പോൾ കൂടുതൽ ശേഷ്ഠത ആർക്കാണെന്നതിൽ മുസ്‌ലിംകളിൽ ഭിന്നാഭിപ്രായമാണുള്ളത്. ഖണ്ഡിതമായ തെളിവ് ഇല്ലാത്തതാണിതിന് കാരണം. മലക്കുകൾക്കാണ് കൂടുതൽ ശ്രേഷ്ഠത എന്നാണ് മുഅ്തസിലഃ(**المعتزلة**) വിഭാഗവും , ചില തത്വ ശാസ്ത്രജ്ഞൻമാരും , അഹ്‌ലുസ്സുന്നഃ വിഭാഗക്കാരായ ചുരുക്കം പണ്ഡിതൻമാരും പറയുന്നത്. ഇമാം സമ്ഖ്ശരീ(*) ഈ വിഷയത്തിൽ വലിയ ഒരു പ്രസ്താവന തന്നെ ചെയ്തിട്ടുണ്ട് . മലക്കുകൾക്ക് ശ്രേഷ്ഠത നൽകുവാൻ അദ്ദേഹം പറഞ്ഞ ന്യായങ്ങളിൽ, നബിമാരെപ്പറ്റി മര്യാദകേട് പറഞ്ഞുപോയിട്ടുണ്ടെന്ന്പോലും ചിലർ ആക്ഷേപിച്ചിരിക്കുന്നു. പക്ഷേ, അഹ്‌ലുസ്സുന്നത്തിൽപെട്ട ബഹുഭൂരിഭാഗവും അഭിപ്രായപെടുന്നതും, പൊതുവിൽ മുസ്‌ലിംകൾ അംഗീകരിച്ചു വരുന്നതും മനുഷ്യവർഗത്തിലെ സജ്ജനങ്ങൾ മറ്റേത് വർഗത്തെക്കാളും ശ്രേഷ്ഠന്മാരാകുന്നുവെന്നത്രെ. വിശദീകരണ വേളയിൽ അഭിപ്രായ വ്യത്യാസങ്ങൾ പലതും കാണാം.(**كما فى فتح البارى وغيره**)

വാസ്തവത്തിൽ ശൈഖ് അബ്ദുൽവഹാബ് നജ്ജാർ മുതലായവർ പറഞ്ഞത്പോലെ മലക്കുകളോ മനുഷ്യരോ ആരാണ് കൂടുതൽ ശ്രേഷ്ഠതയുള്ളവർ എന്നതിനെപ്പറ്റി ഒരു തീരുമാനമോ വിശദീകരണമോ പറയാതിരിക്കുന്നതാണ് കൂടുതൽ നല്ലത്. ഒന്നിനും വേണ്ടത്ര തെളിവുകളില്ല. മനുഷ്യൻ നന്നായി തീർന്നാൽ അങ്ങേഅറ്റം ശ്രേഷ്ഠനാകുവാനും, ദുഷിച്ചാൽ ഇങ്ങേഅറ്റം നികൃഷ്ടനാകുവാനും സാധ്യമാണ് എന്ന് വെച്ച് നമുക്ക് സമാധാനിക്കുക. ഈ ഭൗമിക ജീവികളിൽ ഉൽകൃഷ്ടൻ താൻ തന്നെ എന്ന് മനുഷ്യന് തീർച്ചയായും അഭിമാനിക്കാവുന്നതാകുന്നു.

## രിജാൽ(رِجَال) എന്ന വാക്ക്

**رِجَالٌ مِنَ الجن** (ജിന്നിൽ നിന്നുള്ള പുരുഷൻമാർ) എന്ന് ക്വുർആനിൽ (സൂറഃ ജിന്നിൽ) പറഞ്ഞിരിക്കുന്നു. ഇതിലെ 'രിജാൽ' എന്ന വാക്ക് മനുഷ്യരിലുള്ള പുരുഷൻമാർക്കേ പറയാവൂ എന്നും, അത്കൊണ്ട് ജിന്നുകൾ മനുഷ്യരാണ് എന്നുമുള്ള വാദമാണ് ഇനി ബാക്കിയുള്ളത്. മനുഷ്യരിലുള്ള പുരുഷൻമാർക്കാണ് സാധാരണയായി 'രിജാൽ' എന്ന് പറയാറുള്ളത് എന്നല്ലാതെ, ജിന്ന് വർഗത്തിൽപെട്ടവർക്ക് ഈ വാക്ക് ഉപയോഗിച്ചു കൂടാ എന്നതിന് യാതൊരു രേഖയുമില്ല. ഇമാംറാസി(റ) ഇത് പ്രത്യേകം എടുത്തു പറഞ്ഞിട്ടുണ്ട്.(**الرازى ج ٨ ص ٦٢٢**) ഇനി('രിജാലി'ന്റെ അർത്ഥം ഭാഷയിൽ അങ്ങിനെതന്നെയാണെന്ന് സമ്മതിക്കുക എന്നാലും, ജിന്നുകളെക്കുറിച്ച് അത് ഉപയോഗിക്കുന്നതിന് യാതൊരു വിരോധവുമില്ല. മനുഷ്യരിലെന്നപോലെ, ജിന്നുകളിലെ ഒരോ തരക്കാരെപ്പറ്റിയും ഉപയോഗിക്കുവാനുള്ള പ്രത്യേക വാക്കുകൾ മനുഷ്യർക്ക് അപരിചിതമാണ്. അത്കൊണ്ട് സാദൃശ്യ (**تشبيه**)രൂപത്തിലോ ഉപമാ (**تمثيل**) രൂപത്തിലോ അങ്ങിനെ ഉപയോഗിച്ചതായിരിക്കുവാൻ സാധ്യതയുണ്ട്. സൂറത്തുൽ ജിന്നിലെ ആയത്തിൽ ആദ്യം മനുഷ്യരിലുള്ള പുരുഷൻമാരെക്കുറിച്ച് (**رجال من الانس**) എന്ന് പറഞ്ഞതിനെതുടർന്നാണ്

---

***(*) കശ്ശാഫ് (الكشالى) എന്ന പ്രസിദ്ധ തഫ്സീറിന്റെ കർത്താവും മുഅ്തസിലഃ വിഭാഗത്തിലെ ഒരു നേതാവുമാണ് ഇമാം സമഖ്ശരീ(رح – جار الله الزمخشرى)***

| | | |
|---|---|---|
| ഗെരസ് | Gerasa | جرش |
| തിബര്യാസ് | Teberias | طبرية |
| ദമസ്കോസ്(ദിമശ്ക്) | Damascus | دمشق |
| ദക്കപ്പോലീസ്(തൃക്കോനിത്തി) | Trachonitis | العشرالمدن |
| നൈൻ | Nain | نايين |
| പാർപ്പർ | Pharper | فرفر |
| ഫൊയാനീക്യ | Phoenicia | فينيقية |
| ഫെലസ്ത്യ | Philines | فلسطية |
| പാറാൻ | Paran | فاران |
| ബെത്തുശമസ് | Bethashemes | بيت شمس (؟) |
| ബെത്ത്ലെഹേം | Bethlehem | بيت لحم |
| ബെത്ത് സൂർ | Bethsur | بيت صور |
| ബർശേബ | Beersheba | بئر سبع |
| ബൊസ്ര | Bozrah | بصرى |
| ബെത്ത്നിംറ | ? | بيتنمرة |
| ബെത്ത് ഹറാൻ | ? | بيت حاران |
| യാക്കോബ് നദി | ? | نهريعقوب |
| യോപ്പാ | Jopha | يافا |
| യെരീഹോ | Jericho | اريحا |
| യോർദ്ദാൻ(ജോർഡാൻ) | Jordan | برموك (جرمق) |
| യർമൂക്ക്(യർമൂത്ത്) | Hiromox | لبنان |
| ലബ്നോൻ(ലബാനോൻ) | Lebanon | صحراء شور |
| ശൂർ മരുഭൂമി | Dt. shur | صحراء سينا |
| സീൻ മരുഭൂമി | Dt.sinai | جبل صير (؟) |
| സെയീർ പർവ്വതം | Mt.Sair | صيدا |
| സീദോൻ | Zidon | حماة |
| ഹമാത്ത് | Hamath | |
| ഹെബ്രോൻ | Hebron | حبرون |
| ഹോർമല | Mt.Hor | جبل حور |
| ഹർമോൻ | Hermon | حرمون |
| ഹെസ്ബോൻ | Heshbon | حزبون |

## പടം 4


പ്രാചീന ഇറാക്
العراق القديم
അഥവാ
മെസപെത്തേമ്യ
(ഫദ്ദൻ - ആറാം)
ബാബിലോണ്യ
ഇബ്റാഹീം
നബി(അ)യുടെ
കാലം
N
W
E
S
ആസ്യ
കപ്പദോക്യ
(ആസ്യാ മൈനർ)
തറസൂസ്
അന്താക്യ
ഘുബ്രോസ്
മഹാസമുദ്രം
(മദ്ധ്യധരണ്യാഴിക്കടൽ)
സീദോൻ
സുരിയ
ദമെസ്ക് (ദിമിശ്ഖ്)
ഹാരാൻ
ശലം
യരു
ശമ
അലക്സാറിയ
കാദേശ്
കനാൻ
മോവബ്
മിസ്രയിം
ഓറേബ്
സീനാ
ഇംലേക്യർ
മിദിയൻ
(അരാം)
ഗോസാൻ
ഹാരാൻ
ഫദ്ദൻ ആറാം
മെസ
കക്കേർമിശ്
അശ്ശൂർ
പെത്തോമ്യ
അക്കാദു
ഫുറാത്ത് നദി
തിനുവേ
അശ്ശൂർ
തിഗ്രീസ്
ഹിദേക്കൽ നദി
ബാബിലോണ്യ
ബാബിലോൺ
ഊർ (കീർ)
കാൽദേയ
കൂശ്
അരേബ്യൻ മരുഭൂമി
അറാറാത്തമല
അമ്മേനിയ
കോക്കാസ്
കൂശ്
മേദ്യ
സീതിയൻ
വർഗ്ഗം
കാടക്കടൽ
പേർസ്യൻ
കടൽ

കുറിപ്പുകൾ:- ഇബ്റാഹീം നബി(അ)യുടെ ചരിത്രത്തിലേക്ക് വെളിച്ചം നൽകുന്നതാണ് ഈ പടം.

## പ്രധാന സ്ഥലപ്പേരുകൾ അറബിയിലും ഇംഗ്ലീഷിലും

| | | |
|---|---|---|
| അന്താക്യ | Antiock | انطاكية الشام |
| അരാം (സിരിയ) | Aram | ارام (سرياالقديمة) |
| അമലേക്ക്, അമലേക്യർ, ഇംലേക്യർ | Amalekites | العمالقة |
| അശ്ശൂർ (അസീരിയ) | Assyrie | اشور, اشيرى |
| അറാറാത്ത് | Araroth | ارارات (جبل الحارث) |
| ഊർ (ഓർ, കിർ) | UR | اور (مدينة كلدانية) |
| ഊലായി നദി | ? | نهر قارون |
| ഓറേബ് (സീനാ) | ? | حورب (سينا) |
| കപ്പദോക്യ (ചിറ്റാസ്യ) | Cappadocia | (آسيا الصغرى) |
| കാദേശ്ബർന്നേയ | Kadeshburnea | عين قادس |
| കാനാൻ | Canan | كنعان |
| കാർക്കേമിശ് | ? | قرقيسا (؟) |
| കൽദേയർ | Chaldees | كلدانيون |
| കൂശ് | ? | كوش (فارس) |
| ക്വുപ്രോശ്, കുപ്രോസ്, (സൈപ്രസ്) | Cyprus | قبرص |
| തിഗ്രീസ് (ഹിദേക്കൽ) | Tigris | دجلة |
| ഗോമേറിയ, ഗോമോറെ | Gommorah | غمورية (عامورة وسدوم والمؤتفكة) |
| തറസൂസ് | ? | طرسوس |
| ദമെസ്ക്(ദിമശ്ക്) | Damascus | دمشق |
| നീനുവേ | Nineveh | نينوى |
| ഫ്രാത്ത് (ഫുറാത്ത്) | Euphrates | الفرات |
| ഫ്രൂഗ്യാ | Phriygia | (تركيا) |
| ഫദ്ദൻ ആറാം (മെസപൊത്തേമ്യാ) | Padanaran- (Mesopotomia) | فدان ارام (ماوراء النهرين الجزيرة) |
| ബാബിലോൻ | Babilone | بابليون |
| ബാബിലോന്യ | Babylonia | بابل |
| മഹാസമുദ്രം (മദ്ധ്യധരണ്യാഴി) | The great sea (Mediterranean Sea) | بحرالدوم (البحر المتوسط) |
| മിദിയൻ | Madian | مدين |
| മിസ്രയീം (മിസ്വർ) | Mizraim (Egypt) | مصرييم مصر |
| മേദ്യ (പേർഷ്യ) | ? | فارس القديمة |
| മോവാബ് | Moab | موآب |
| യരൂശലം(ജരൂശലം) | Jerusalem | اورشليم (بيت المقدس) |
| സീദോൺ | Zidon | صيدا |
| ഹാറാൻ (അശ്ശൂറിലും, സിരിയായിലും) | Haran | حاران (فى اشور وسريا) |
| ശമര്യ | Sameria | سامرة |
| സീനായി, സീനാ | Sin, Sinai | سينا سيناء |

# പടം 5






**ഇസ്‌ലാമിന് മുമ്പ് അറേബ്യ**

ക്രി: 6-ാം നൂറ്റാണ്ടിന്നു മുമ്പ്

ഒട്ടകമാർഗങ്ങൾ

## പടത്തിൽ അടയാളപ്പെടുത്തിയ പ്രധാന പേരുകളുടെ അറബിരൂപം

| | |
|---|---|
| അറേബ്യ | العرب |
| അൻബാത്വ് | الأنباط |
| അദൻ | عدن |
| അൽഹസാ | الاحساء |
| അൽജസീറഃ (മെസപൊത്തേമ്യ) | الجزيرة |
| അൽഅജം (പേർഷ്യ) | العجم (فارس) |
| അബിസീനിയ | الحبشة |
| ഉമ്മാൻ | عمان |
| ഐലഃ(അൽഅക്വബഃ) | الايلة (العقبة) |
| കൻആൻ | كنعان |
| കുവൈത്ത് | كويت |
| ഖുനൈസ് | خنيس |
| ഖൈബർ | خيبر |
| തദ്മർ | تدمر |
| തബൂക്ക് | تبوك |
| തൈമാ | تيما |
| ത്വാഇഫ് | طائف |
| തിഹാമഃ | تهامة |
| തരീം | تريم |
| ചെങ്കടൽ | البحر الاحمر |
| ദിമശ്ക് | دمشق |
| ദഹ്നാമരുഭൂമി | صحراء الدهناء |
| ജവലാൻ | جولان |
| നജ്ദ് | نجد |
| പെത്രാ | بطرا |
| ബഹ്റൈൻ | بحرين |
| ബാബിലോന്യ | بابليون |
| ബാബിൽ | بابل |

| | |
|---|---|
| ബുസ്റാ | بصرى |
| മദ്‌യൻ | مدين |
| മിസ്രായീം | مصرييم (مصر) |
| മക്കഃ | مكة |
| മആരിബ് | مآرب |
| മഹ്നാ | مهنا |
| മആൻ | معان |
| മുക്വല്ലാ | مقلا |
| മസ്ക്വത്ത് | مسقط |
| യഥ്രിബ് (മദീന) | يثرب (المدينة) |
| യമാമഃ | اليمامة |
| രിയാദ് | الرياض |
| റുബ്ഉൽഖാലി | الربع الخالى |
| റോംകടൽ | بحرالروم |
| വാദിനജ്റാൻ | وادى نجران |
| സുബൈർ | زبير |
| സമൂദ്(ഥമൂദ്) | ثمود |
| ശനുവഃ | شنوة |
| ഹിജ്ർ | الخجر (مدائن صالح) |
| ഹിജാസ് | الحجاز |
| ഹിംയർ | حمير |
| ഹദ്വർമൗത്ത് | حضرموت |
| യമൻ | اليمن |
| മഹറഃ | المهرة |
| ജിദ്ദഃ | جدة |
| ഫുറാത്ത് | الفرات |
| ദിജ്‌ലഃ | دجلة |
| ബസറഃ | البصرة |

# പടം 6






**സൂയസ് കരയിടുക്ക്**

സൂയസ് തോട് നിർമിക്കപ്പെടുന്നതിന്നു മുമ്പ് ഈജിപ്തും സീനാ - പലസ്തീനും തമ്മിലുള്ള കരബന്ധം

സൂയസ് തോട്

ക്രി. 1869 ൽ നിർമിക്കപ്പെട്ടു

## പടത്തിൽ അടയാളപ്പെടുത്തിയ പ്രധാന പേരുകളുടെ അറബിരൂപം

| | |
|---|---|
| സൂയസ്തോട് | قناة سويس |
| മൻസിലതടാകം | بحيرة المنزلة |
| പോർട്ടുസൈദ് | بورت سعيد |
| ഖന്താറ | القنطرة |
| ഇസ്മാഈലിയ്യ ഖൻത്വ | الاسماعيلية |
| തിംസാഹ്(മുതല) തടാകം | بحيرة التمساح |
| മുർറാ തടാകം | بحيرة المرة |
| മദ്ധ്യധരണ്യാഴി | البحر المتوسط |
| സീനാ അർദ്ധദ്വീപ് | شبه جزيرة سيناء |

# പടം 7






## ആധുനിക അറേബ്യൻ രാഷ്ട്രങ്ങൾ

ഇസ്ലാമിന്റെ ആവിർഭാവകാലത്ത് അറേബ്യയിലുണ്ടായിരുന്ന പ്രധാന അറേബ്യൻ ഗോത്രങ്ങളുടെ പേരുകളും വാസസ്ഥലങ്ങളും ഇതിൽ കാണാം. ഇവ കൂടാതെയും പല ഗോത്രങ്ങൾ നിലവിലുണ്ടായിരുന്നു. ഗോത്രപ്പേരുകളുടെ അറബി രൂപങ്ങൾ

| | |
|---|---|
| ലഖ്മു | لخم |
| ത്വയ്യിഉ് | طيئ |
| ബക്ര്‍ | بكر |
| അസദ് | أسد |
| ഹവാസിൻ | هوازن |
| തൈം | تيم |
| കിന്ദഃ | كندة |
| ഹനീഫാ | حنيفة |
| ഹംദാൻ | همدان |

| | |
|---|---|
| ഹിംയർ | حمير |
| കിനാനഃ | كنانة |
| ഥഖ്വീഫ് | ثقيف |
| ഹുദൈൽ | هذيل |
| സുലൈം | سليم |
| ഗത്ഫാൻ | غطغان |
| കൽബ് | كلب |
| ക്വുറൈശ് | قريش |
| അസദ് | ازد |

| | |
|---|---|
| ഗസ്സാൻരാഷ്ട്രം | المملكة الغسانية |
| ബൈസൻത്വീൻരാഷ്ട്രം | المملكة البيزنطية |
| (റോമാ സാമ്രാജ്യം) | المملكة الروم |

# പടം 8

## അയനങ്ങളും കാലങ്ങളും













## ചന്ദ്രന്റെ ക്ഷയാഭിവൃദ്ധി












## ഭൂമിയുടെ ഉപരിഭാഗം







# സൗരയൂഥം
# (സൂര്യനും ഉപഗ്രഹങ്ങളും)






# ഗ്രഹണങ്ങൾ


ചന്ദ്രഗ്രഹണം
സൂര്യൻ
ഭൂമി
ചന്ദ്രൻ


സൂര്യൻ
ചന്ദ്രൻ
ഭൂമി


സൂര്യഗ്രഹണം
സൂര്യൻ
ചന്ദ്രൻ
ഭൂമി


സൂര്യൻ
ഭൂമി
ചന്ദ്രൻ

# സൂര്യനും അതിന്റെ ഉപഗ്രഹങ്ങളും

**ദൂരം, വലിപ്പം, ചലനം മുതലായവ**

(الشمس والكؤاكب السيارة)

| നമ്പർ | ഗ്രഹങ്ങളുടെ പേർ | | | ധ്രുവ വ്യാസം (നാഴിക) | സൂര്യനിൽ നിന്നുള്ള അകലം മില്യൻ (10 ലക്ഷം) കണക്കിൽ | സൂര്യനെ ഒരു വട്ടം വൃത്തം വെക്കുന്ന കാലം | സ്വയം അച്ചുതണ്ടിൽ വൃത്തം വെക്കുവാനുള്ള കാലം | ഉപഗ്രഹങ്ങളുടെ എണ്ണം |
|---|---|---|---|---|---|---|---|---|
| | മലയാളത്തിൽ | ഇംഗ്ലീഷിൽ | അറബിയിൽ | | | | | |
| 1 | സൂര്യൻ | **Sun** | **الشمس** | 766,400 | ——— | —— | $25^{3}/_{10}$ ദിവസം | 9 |
| 2 | ബുധൻ | **Mercury** | **العطارد** | 3,000 | 36 മി. നാഴിക | 88 ദിവസം | 88 ,, ,, | ———— |
| 3 | ശുക്രൻ | **Venus** | **الزهرة** | 7,000 | 67 ,, ,, | 225 ,, | 225 ,, ,, | ———— |
| 4 | ഭൂമി | **Earth** | **الارض** | 7,913 | 93 ,, ,, | $365\ ^{1}/_{4}$ ,, | 23 മ; 56 മി; 4സെ | 1(ചന്ദ്രൻ) |
| 5 | ചൊവ്വ (കുജൻ) | **Mars** | **المريخ** | 4,200 | 142 ,, ,, | 686 ,, | 24 മ; 37 മി;24സെ | 2 |
| 6 | വ്യാഴം(ഗുരു) | **Jupiter** | **المشترى** | 88,250 | 483 ,, ,, | $11\ ^{86}/_{100}$ ,, | 9 മ; 55 മി; 37സെ | 8 |
| 7 | ശനി | **Saturn** | **الزحل** | 72,240 | 886 | $29\ ^{4}/_{10}$ ,, | 10 മ; 24 മി; 4സെ | 10 |
| 8 | നെപ്ത്യൂൻ | **Neptune** | **نبتون** | 32,900 | 2,792 ,, ,, | $164\ ^{8}/_{10}$ ,, | ,, | 1 |
| 9 | ഉറാനൂസ് | **Uranus** | **اورانوس** | 32,000 | 1,782 ,, ,, | 84 ,, | ,, | 4 |
| 10 | പ്ലോട്ടോ | **Ploto** | **فولوتو** | ? | ? | ? | ? | ? |
| | ചന്ദ്രൻ | **Moon** | | ഭൂമിയുടെ 1/50 വലിപ്പം | 240,000 (?) നാഴിക | ഭൂമിയെ വൃത്തം വെക്കുവാൻ 29 1/3 ദിവസം | ? | ———— |

# تفسير القرآن الكريم

# വിശുദ്ധ ക്വുർആൻ വിവരണം

## മുഹമ്മദ് അമാനി മൗലവി

### വാല്യം 5

പ്രസാധകർ:

**കേരള നദ്‌വത്തുൽ മുജാഹിദീൻ (റജി.)**

# പ്രസ്താവന

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ

മർഹൂം മുഹമ്മദ് അമാനി മൗലവിയുടെ **'വിശുദ്ധ ക്വുർആൻ വിവരണം'** പരിഷ്കരിച്ച പതിപ്പിന്റെ 5-ാം വാല്യമാണ് വായനക്കാരുടെ കയ്യിൽ. ഇതിൽ **അന്നഹ്ൽ മുതൽ അന്നൂർ വരെയുള്ള** സൂറഃകളാണുൾപ്പെടുത്തിയിട്ടുള്ളത്.

വിശുദ്ധ ക്വുർആൻ വിവരണഗ്രന്ഥത്തിന് പണ്ഡിത പാമരവ്യത്യാസമില്ലാതെ, കക്ഷിഭേദമന്യെ എല്ലാവരിൽ നിന്നും ലഭിച്ച സർവ്വ സ്വീകാര്യത അഭൂതപൂർവ്വവും തുല്യതയില്ലാത്തതുമാണ്. സഹൃദയരായ ആയിരമായിരം അനുവാചകർക്ക് കേരള നദ്‌വത്തുൽ മുജാഹിദീൻ പ്രസിദ്ധീകരണ വകുപ്പിന്റെ അകൈതവമായ നന്ദി രേഖപ്പെടുത്തുന്നതോടൊപ്പം, എല്ലാവർക്കും ഈ മഹദ് ഗ്രന്ഥം മുഖേന വിജ്ഞാനവും സൻമാർഗവും സർവ്വശക്തൻ നൽകുമാറാകട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

കോഴിക്കോട് - 4
2014 ജൂൺ 01

**കേരള നദ്‌വത്തുൽ മുജാഹിദീൻ**
പ്രസിദ്ധീകരണ വിഭാഗം

# تفسير القرآن الكريم

# വിശുദ്ധ ക്വുർആൻ വിവരണം

## വാല്യം അഞ്ച്

പ്രധാന വിഷയങ്ങൾ

### 16 സൂറത്തുന്നഹ്ൽ (سورة النحل) (2551 - 2651)

## 17. സൂറത്തുൽ ഇസ്റാഅ് (سورة الاسراء) (2653 - 2752)

## 18. സൂറത്തുൽ കഹ്ഫ് (سورة الكهف) (2753 - 2855)

## വ്യാഖ്യാനക്കുറിപ്പ്:



## 19. സൂറത്ത് മർയം (سورة مريم) (2857 - 2914)

## 20. സൂറത്തുത്വാഹാ (سورة طه) (2915 - 3001)

## വ്യാഖ്യാനക്കുറിപ്പ്:



## 21. സൂറത്തുൽ അൻബിയാഉ് (سورة الأنبياء) (3003 - 3085)

## വ്യാഖ്യാനക്കുറിപ്പ്:



## 22. സൂറത്തുൽ ഹജ്ജ് (سورة الحج) (3087 - 3151)

## 23. സൂറത്തുൽ മുഅ്മിനൂൻ (سورة المؤمنون) (3153 - 3215)

## വ്യാഖ്യാനക്കുറിപ്പ്:



## 24. സൂറത്തുന്നൂർ (سورة النور) (3217 - 3303)

سورة النّحل

# 16. സൂറത്തുന്നഹ്ൽ

മക്കയിൽ അവതരിച്ചത് - വചനങ്ങൾ 128 - വിഭാഗം (റുകൂഉ്) 16

[110, 126, 127 എന്നീ മൂന്ന് വചനങ്ങൾ മദീനയിൽ ഉഹ്ദ് യുദ്ധം കഴിഞ്ഞ ഉടനെ അവതരിച്ചതാണെന്ന് പറയപ്പെട്ടിട്ടുണ്ട്.]

68-ാം വചനത്തിൽ തേനീച്ചയെക്കുറിച്ചു പ്രസ്താവിക്കപ്പെട്ടിട്ടുള്ളതുകൊണ്ട് ഇതിന് 'സൂറത്തുന്നഹ്ൽ' എന്നു പേര് പറയപ്പെടുന്നു. മനുഷ്യർക്ക് അല്ലാഹു ചെയ്തുകൊണ്ടിരിക്കുന്ന വളരെയധികം അനുഗ്രഹങ്ങളെക്കുറിച്ച് പ്രതിപാദിക്കപ്പെട്ടിട്ടുള്ളത്കൊണ്ട് سورة النعم (അനുഗ്രഹങ്ങളുടെ അദ്ധ്യായം) എന്നും ഇതിന് പേരുണ്ട്.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ തിരുനാമത്തിൽ.**

أَتَىٰٓ أَمۡرُ ٱللَّهِ فَلَا تَسۡتَعۡجِلُوهُۚ سُبۡحَٰنَهُۥ وَتَعَٰلَىٰ عَمَّا يُشۡرِكُونَ ﴿١﴾

**《1》 (ഇതാ) അല്ലാഹുവിന്റെ കല്പന വന്നു (പോയി)! അതിനാൽ, അതിന് നിങ്ങൾ ധൃതിപ്പെടേണ്ട.**

**അവർ (അവനോട്) പങ്കുചേർക്കുന്നതിൽ നിന്നും അവൻ മഹാപരിശുദ്ധൻ! അവൻ അത്യുന്നതനുമായിരിക്കുന്നു!**

---

《1》 أَتَىٰ വന്നു, വന്നിരിക്കുന്നു أَمْرُ اللَّهِ അല്ലാഹുവിന്റെ കല്പന, കാര്യം فَلَا تَسْتَعْجِلُوهُ അതിനാൽ (എന്നാൽ) നിങ്ങളതിന് ധൃതികൂട്ടേണ്ട سُبْحَانَهُ അവൻ മഹാ പരിശുദ്ധൻ (അവന് സ്തോത്രം) وَتَعَالَىٰ അവൻ അത്യുന്നതി പ്രാപിക്കുകയും ചെയ്തിരിക്കുന്നു. അത്യുന്നതനുമാകുന്നു عَمَّا يُشْرِكُونَ അവർ പങ്കുചേർക്കുന്നതിൽ നിന്ന്

---

أَمْرُ اللَّهِ (അല്ലാഹുവിന്റെ കൽപന) കൊണ്ട് വിവക്ഷ അന്ത്യസമയം (السَاعَة) ആണെ

ന്നത്രെ അധിക വ്യാഖ്യാതാക്കളും പറയുന്നത്. അവിശ്വാസികൾക്ക് വാഗ്ദത്തം ചെയ്യപ്പെട്ട ശിക്ഷയാണെന്നും, കർമങ്ങൾക്കുള്ള പ്രതിഫല നടപടിയാണെന്നും അഭിപ്രായങ്ങളുണ്ട്. വാസ്തവത്തിൽ ഈ മൂന്നും ഒരേ സാരത്തിൽ കലാശിക്കുന്നവയാകുന്നു. സൂറത്തുൽ ക്വമറിന്റെ ആരംഭത്തിൽ اقْتَرَبَتِ السَّاعَةُ (അന്ത്യസമയം അടുത്തുവന്നു) എന്നും, സൂ: അൻബിയാഇന്റെ ആരംഭത്തിൽ اقْتَرَبَ لِلنَّاسِ حِسَابُهُمْ (മനുഷ്യർക്ക് അവരുടെ വിചാരണ അടുത്തുവന്നിരിക്കുന്നു) എന്നുമൊക്കെ അവതരിക്കുകയും സത്യനിഷേധത്തിൽ നിന്ന് മടങ്ങാത്തപക്ഷം അല്ലാഹുവിങ്കൽ നിന്ന് ശിക്ഷ അനുഭവപ്പെടുമെന്ന് നബിﷺ താക്കീത് നൽകുകയും ചെയ്തപ്പോൾ, ഇതൊക്കെ സത്യമാണെങ്കിൽ എന്തുകൊണ്ട് അതൊന്നും സംഭവിക്കുന്നില്ലെന്ന് അവിശ്വാസികൾ പറയാറുണ്ടായിരുന്നു. അതിനൊരു മറുപടിയാണിത്.

അല്ലാഹു പറയുന്നു: 'അവർ നിന്നോട് ശിക്ഷക്ക് ധൃതികൂട്ടുന്നു. നിർണയിക്കപ്പെട്ട ഒരവധി ഇല്ലായിരുന്നുവെങ്കിൽ അവർക്ക് ശിക്ഷ (ഇപ്പോൾതന്നെ) വരുമായിരുന്നു. അവർ അറിയാത്ത നിലയിൽ അതവർക്ക് പെട്ടെന്ന് വന്നെത്തുക തന്നെ ചെയ്യും. അവർ നിന്നോട് ശിക്ഷക്ക് ധൃതികൂട്ടുന്നു. നിശ്ചയമായും, നരകം അവിശ്വാസികളെ വലയം ചെയ്യുന്നതുമാകുന്നു.' (അൻകബൂത്ത്: 53,54) വീണ്ടും പറയുന്നു: 'അതിൽ (അന്ത്യസമയത്തിൽ) വിശ്വസിക്കാത്തവർ അതിന് ധൃതികൂട്ടുന്നു. വിശ്വസിച്ചവരാകട്ടെ, അതിനെക്കുറിച്ച് ഭയപ്പെടുന്നവരുമാകുന്നു. അത് യഥാർഥമാണെന്ന് അവർ അറിയുകയും ചെയ്യും.' (ശൂറ : 18.) ഈ ധൃതികൂട്ടലിന് അല്ലാഹു നൽകിയ മറുപടിയുടെ സാരം ഇതാണ്: 'അല്ലാഹുവിന്റെ കൽപന ഇതാ വന്നു കഴിഞ്ഞു. അതിന് വളരെയൊന്നും താമസമില്ല. അത് വരാതിരിക്കുകയുമില്ല. എന്നാൽ, അതിനൊരു അവധിയുണ്ട്. അത് വരുമ്പോഴാണത് സംഭവിക്കുക. അതിന് ധൃതികൂട്ടേണ്ട ആവശ്യമില്ല. ധൃതികൂട്ടുന്നതുകൊണ്ട് ദോഷമല്ലാതെ സംഭവിക്കുവാൻ പോകുന്നുമില്ല.

അല്ലാഹുവിന് പങ്കുകാരെ സങ്കൽപിച്ചുണ്ടാക്കുന്നതിൽ നിന്നാണ് അവരുടെ മേൽ സൂചിപ്പിച്ച ധൃതികൂട്ടലും നിഷേധവും ഉടലെടുക്കുന്നത്. അവരുടെ ദൈവങ്ങൾ അല്ലാഹുവിന്റെ ശിക്ഷയിൽ നിന്ന് അവരെ രക്ഷിക്കുമെന്നും അവർ ധരിച്ചുവരുന്നു. അതുകൊണ്ട് അല്ലാഹുവിന് പങ്കുകാർ ഉണ്ടായിരിക്കുകയെന്ന കാര്യം തന്നെ അസംഭവ്യമാണെന്നും അതിൽ നിന്നും എത്രയോ പരിശുദ്ധനും ഉന്നതനുമാണ് അല്ലാഹുവെന്നും അവരെ ഓർമിപ്പിക്കുകയും ചെയ്യുന്നു. (سُبْحَانَهُ وَتَعَالَى عَمَّا يُشْرِكُونَ)

يُنَزِّلُ ٱلْمَلَٰٓئِكَةَ بِٱلرُّوحِ مِنْ أَمْرِهِۦ عَلَىٰ مَن يَشَآءُ مِنْ عِبَادِهِۦٓ أَنْ أَنذِرُوٓا۟ أَنَّهُۥ لَآ إِلَٰهَ إِلَّآ أَنَا۠ فَٱتَّقُونِ ﴿٢﴾

**﴾2﴿ അവന്റെ അടിയാൻമാരിൽ നിന്ന് അവൻ ഉദ്ദേശിക്കുന്നവരുടെ മേൽ അവന്റെ കൽപനയാകുന്ന ആത്മാവു (അഥവാ ജീവനു)മായി അവൻ മലക്കുകളെ ഇറക്കുന്നു; അതായത്, ഞാനല്ലാതെ ഒരു ആരാധ്യനുമില്ല; അതിനാൽ നിങ്ങൾ എന്നെ സൂക്ഷിച്ചുകൊള്ളുവിൻ എന്ന് (ജനങ്ങളെ) താക്കീത് ചെയ്യണമെന്ന്.**

﴾2﴿ يُنَزِّلُ അവൻ ഇറക്കുന്നു الْمَلَائِكَةَ മലക്കുകളെ بِالرُّوحِ ആത്മാവ് (ജീവനു)മായി مِنْ أَمْرِهِ അവന്റെ കല്പനയാകുന്ന, കൽപനയിൽ നിന്ന് عَلَىٰ مَنْ യാതൊരുവരുടെമേൽ, يَشَاءُ അവൻ ഉദ്ദേശിക്കുന്നു مِنْ عِبَادِهِ അവന്റെ അടിയാൻമാരിൽ നിന്ന് أَنْ أَنذِرُوا ചിലർക്ക് നിങ്ങൾ താക്കീത് ചെയ്യുമെന്ന് أَنَّهُ لَا إِلَٰهَ ഒരു ആരാധ്യനുമില്ലെന്ന് إِلَّا أَنَا ഞാനല്ലാതെ فَاتَّقُونِ അതിനാൽ എന്നെ നിങ്ങൾ സൂക്ഷിക്കുവിൻ

---

'ആത്മാവ്, ജീവൻ, ജീവസ്സ്' എന്നൊക്കെയാണ് رُوح (റൂഹ്) എന്ന പദത്തിനർത്ഥം. അല്ലാഹുവിന്റെ കൽപനകളും സന്ദേശങ്ങളുമാകുന്ന 'വഹ്‌യാ'ണ് ഇവിടെ അത്കൊണ്ടുദ്ദേശിക്കപ്പെട്ടിരിക്കുന്നത്. ഹൃദയങ്ങൾക്ക് ജീവസ്സും, ആത്മാക്കൾക്ക് ചൈതന്യവും നൽകുന്നതാണല്ലോ അവ. 40:15, 45:52 എന്നിവിടങ്ങളിലും ഈ പദം ഇതുപോലെയുള്ള അർത്ഥത്തിൽ ഉപയോഗിച്ചിരിക്കുന്നതു കാണാം. പ്രവാചകത്വവും വഹ്‌യും ലഭിക്കുന്നത് ആരുടെയും യോഗ്യതകൾകൊണ്ടോ ശ്രമംകൊണ്ടോ അല്ല. അല്ലാഹുവിന്റെ അനുഗ്രഹം കൊണ്ട് മാത്രമാണ്. അതാണ് 'അവൻ ഉദ്ദേശിക്കുന്നവരിൽ അവൻ മലക്കുകളെ ഇറക്കുന്നുവെന്ന്' ഈ വാക്യത്തിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നത്. മലക്കുകൾ മുഖേന മാത്രമേ നബിമാർക്ക് വഹ്‌യ് നൽകപ്പെടാറുള്ളുവെന്ന് ഈ വാക്യത്തിൽ നിന്ന് മനസ്സിലാക്കിക്കൂടാ. വഹ്‌യിന്റെ ഇനങ്ങൾ വേറെയും ഉണ്ട് എന്ന് സൂ: ശൂറാ 51-ാം വചനത്തിൽ കാണാവുന്നതാണ്. കൂടുതൽ വിവരത്തിന് അവിടെ നോക്കുക.

خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ بِٱلْحَقِّ ۚ تَعَٰلَىٰ عَمَّا يُشْرِكُونَ ﴿٣﴾

**﴾3﴿ ആകാശങ്ങളെയും, ഭൂമിയെയും അവൻ യഥാർഥ (മുറ) പ്രകാരം സൃഷ്ടിച്ചിരിക്കുന്നു. അവർ (അവനോട്) പങ്കുചേർക്കുന്നതിൽ നിന്നും അവൻ അത്യുന്നതനായിരിക്കുന്നു.**

خَلَقَ ٱلْإِنسَٰنَ مِن نُّطْفَةٍ فَإِذَا هُوَ خَصِيمٌ مُّبِينٌ ﴿٤﴾

**﴾4﴿ മനുഷ്യനെ അവൻ ഒരു ഇന്ദ്രിയത്തുള്ളിയിൽനിന്നു സൃഷ്ടിച്ചു. എന്നിട്ട് അവൻ (അതാ)പ്രത്യക്ഷമായ**

---

﴾3﴿ خَلَقَ അവൻ സൃഷ്ടിച്ചു. السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضَ ഭൂമിയെയും بِالْحَقِّ യഥാർത്ഥ പ്രകാരം تَعَالَىٰ അവൻ അത്യുന്നതനായി (വളരെ മേലെയായി)രിക്കുന്നു عَمَّا يُشْرِكُونَ അവർ പങ്കുചേർക്കുന്നതിൽ നിന്ന് ﴾4﴿ خَلَقَ الْإِنسَانَ മനുഷ്യനെ അവൻ സൃഷ്ടിച്ചു مِن نُّطْفَةٍ ഒരു ഇന്ദ്രിയത്തുള്ളിയിൽ നിന്ന്, ഇന്ദ്രിയത്താൽ فَإِذَا هُوَ എന്നിട്ട് അവൻ (അതാ) خَصِيمٌ ഒരു എതിർവാദി مُّبِينٌ പ്രത്യക്ഷ (സ്പഷ്ട)മായ

---

അല്ലാഹുവല്ലാതെ ആരാധ്യനില്ലെന്ന് തുടങ്ങി കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ച യാഥാർഥ്യങ്ങൾക്ക് ചില ദൃഷ്ടാന്തങ്ങൾ വിവരിക്കുകയാണ്. ആകാശഭൂമികളെയും മനുഷ്യനെയും സൃഷ്ടിച്ചുണ്ടാക്കിയതും, വ്യവസ്ഥാപിതമായ മുറയിൽ അവയെല്ലാം നിയ

ന്ത്രിച്ചുപോരുന്നതും അവനായിരിക്കെ, അവന്റെ അധികാരാവകാശങ്ങളിൽ അവന് പങ്കാളികളോ, സമൻമാരോ ആയി വേറെ ആരും ഉണ്ടായിരിക്കുവാൻ നിവൃത്തിയില്ലല്ലോ. കേവലം നിസ്സാരമായ ഒരു ഇന്ദ്രിയത്തുള്ളിയിൽ നിന്നും അവൻ സൃഷ്ടിച്ചുണ്ടാക്കിയ മനുഷ്യൻ അവനോട് നന്ദിയും കൂറുമില്ലാതെ, അല്ലാഹുവിനെ ധിക്കരിക്കുന്നത് വിരോധാഭാസവും ആശ്ചര്യകരവുമാണെന്നും, മനുഷ്യൻ അവന്റെ ഉത്ഭവത്തെപ്പറ്റി വേണ്ട പോലെ ചിന്തിക്കുന്നപക്ഷം അതവന് ബോധ്യമാകുന്നതാണെന്നുമാണ് 4-ാം വചനത്തിലെ സൂചന. അല്ലാഹുവിന്റെ മഹിതമഹത്വവും, ഏകത്വവും, മനുഷ്യർക്ക് അവൻ ചെയ്തുകൊണ്ടിരിക്കുന്ന അനുഗ്രഹങ്ങളും ഓർമിപ്പിക്കുന്ന ചില വസ്തുതകളാണ് അടുത്ത വചനങ്ങളിൽ:

وَٱلْأَنْعَـٰمَ خَلَقَهَا ۗ لَكُمْ فِيهَا دِفْءٌ وَمَنَـٰفِعُ وَمِنْهَا تَأْكُلُونَ ﴿٥﴾

**《5》 കാലികളെയും (തന്നെ) അവൻ സൃഷ്ടിച്ചിരിക്കുന്നു. നിങ്ങൾക്ക് അവയിൽ (തണുപ്പിൽ നിന്ന്) ചൂടുനൽകലും, (മറ്റു) പ്രയോജനങ്ങളുമുണ്ട്. അവയിൽ നിന്നു തന്നെ നിങ്ങൾ തിന്നുകയും ചെയ്യുന്നു.**

وَلَكُمْ فِيهَا جَمَالٌ حِينَ تُرِيحُونَ وَحِينَ تَسْرَحُونَ ﴿٦﴾

**《6》 നിങ്ങൾ (വൈകുന്നേരം) വിശ്രമത്തിന് കൊണ്ടുവരുന്ന സമയത്തും, (രാവിലെ) മേയാൻവിടുന്ന സമയത്തും നിങ്ങൾക്ക് അതിൽ ഒരു ഭംഗിയുമുണ്ട്.**

وَتَحْمِلُ أَثْقَالَكُمْ إِلَىٰ بَلَدٍ لَّمْ تَكُونُوا۟ بَـٰلِغِيهِ إِلَّا بِشِقِّ ٱلْأَنفُسِ ۚ إِنَّ رَبَّكُمْ لَرَءُوفٌ رَّحِيمٌ ﴿٧﴾

**《7》 ദേഹങ്ങൾ (ക്ഷീണിച്ചു) ഞെരുങ്ങിക്കൊണ്ടല്ലാതെ, നിങ്ങൾ അവിടെ എത്തിച്ചേരുന്നവരല്ല, (അങ്ങനെയുള്ള) ഒരു നാട്ടിലേക്ക് അവ നിങ്ങളുടെ ഭാരങ്ങൾ (ചുമട്) വഹിച്ചുപോകുകയും ചെയ്യുന്നു. നിശ്ചയമായും, നിങ്ങളുടെ റബ്ബ് (വളരെ) കൃപാലുവും, കരുണാനിധിയും തന്നെ.**

وَٱلْخَيْلَ وَٱلْبِغَالَ وَٱلْحَمِيرَ لِتَرْكَبُوهَا وَزِينَةً ۚ وَيَخْلُقُ مَا لَا تَعْلَمُونَ ﴿٨﴾

**《8》 കുതിരകളെയും, കോവർ കഴുതകളെയും, കഴുതകളെയും (അവൻ സൃഷ്ടിച്ചിരിക്കുന്നു); - നിങ്ങൾക്ക് അവയെ (വാഹനമാക്കി) സവാരി ചെയ്‌വാൻ വേണ്ടിയും, അലങ്കാരത്തിന്നും. നിങ്ങൾക്ക് അറിഞ്ഞുകൂടാത്തതും അവൻ സൃഷ്ടിക്കുന്നു.**

وَالأَنْعَامَ ﴿5﴾ കാലികളെയും (തന്നെ) خَلَقَهَا അവയെ അവൻ സൃഷ്ടിച്ചിരിക്കുന്നു لَكُمْ നിങ്ങൾക്കുണ്ട് فِيهَا അവയിൽ دِفْءٌ ചൂടു നൽകൽ, ശൈത്യശമനം وَمَنَافِعُ പല പ്രയോജന (ഉപകാര)ങ്ങളും وَمِنْهَا അവയിൽ നിന്ന് (തന്നെ) تَأْكُلُونَ നിങ്ങൾ തിന്നു കയും ചെയ്യുന്നു ﴿6﴾ وَلَكُمْ നിങ്ങൾക്കുണ്ട് فِيهَا അവയിൽ جَمَالٌ സൗന്ദര്യം, ഭംഗി حِينَ സമയത്ത് تُرِيحُونَ നിങ്ങൾ വിശ്രമത്തിന് (ആലയിലേക്ക്) കൊണ്ടുവരുന്ന وَحِينَ സമയത്തും تَسْرَحُونَ നിങ്ങൾ മേയാൻ വിടുന്ന ﴿7﴾ وَتَحْمِلُ അവ വഹിക്കുകയും ചെയ്യും. أَثْقَالَكُمْ നിങ്ങളുടെ ഭാരങ്ങളെ إِلَىٰ بَلَدٍ ഒരു രാജ്യത്തേക്ക്, നാട്ടിലേക്ക് لَمْ تَكُونُوا നിങ്ങളായിരുന്നില്ല بَالِغِيهِ അവിടെ എത്തിച്ചേരുന്നവർ إِلَّا بِشِقِّ ഞെരുക്കം (ബുദ്ധിമുട്ട് -പ്രയാസം) കൊണ്ടല്ലാതെ الأَنْفُسِ ദേഹങ്ങളുടെ إِنَّ رَبَّكُمْ നിശ്ചയമായും നിങ്ങളുടെ റബ്ബ് لَرَءُوفٌ ദയാലുതന്നെ, കൃപയുള്ളവൻ തന്നെ رَحِيمٌ കരുണാനിധിയാണ് ﴿8﴾ وَالْخَيْلَ കുതിര (കളെ)യും وَالْبِغَالَ കോവർ കഴുതകളെയും وَالْحَمِيرَ കഴുതക ളെയും لِتَرْكَبُوهَا നിങ്ങളവയെ സവാരി ചെയ്‌വാൻ വേണ്ടി, പുറത്തേറുവാൻ وَزِينَةً ഭംഗിക്കും, സൗന്ദര്യ (അലങ്കാര)ത്തിനായും وَيَخْلُقُ അവൻ സൃഷ്ടിക്കുകയും ചെയ്യുന്നു. مَا لَا تَعْلَمُونَ നിങ്ങൾ(ക്ക്) അറിയാത്തതിനെ

---

കാലികളെ മനുഷ്യന്റെ ഉപയോഗത്തിനായി സൃഷ്ടിക്കുകയും, നിത്യാവശ്യങ്ങളായ പല കാര്യങ്ങൾക്കും അവയെ ഉപയോഗപ്പെടുത്തിക്കൊടുക്കുകയും ചെയ്യുക വഴി അല്ലാഹു ചെയ്തുകൊണ്ടിരിക്കുന്ന അനുഗ്രഹങ്ങളെ ഓർമിപ്പിക്കുകയാണ്. കാലികൾ മൂലം ലഭിക്കുന്നതായി ഇവിടെ എടുത്തുപറയപ്പെട്ട ഉപകാരങ്ങൾ ഇവയത്രെ.

(1) തണുപ്പിൽ നിന്നും രക്ഷകിട്ടുമാറ് ചൂട് നൽകുന്ന വസ്തുക്കൾ അവയിൽ നിന്നു ലഭിക്കുന്നു. രോമംകൊണ്ടും, തോൽകൊണ്ടും ഉണ്ടാക്കപ്പെടുന്ന വസ്ത്രം, പുതപ്പ്, തമ്പ്, പാദരക്ഷ മുതലായവയാണ് ഇതുകൊണ്ടുദ്ദേശ്യം. ശൈത്യകാലത്തും ശൈത്യപ്രദേശ ങ്ങളിലും ഇവയുടെ ആവശ്യം പറയേണ്ടതുമില്ല.

(2) വിശപ്പിന് ഭക്ഷണവും ദാഹത്തിന് പാനീയവുമായ പാൽ, ഒരു സുപ്രധാന ധനാ ഗമ മാർഗമായ അവയുടെ സന്തതികൾ തുടങ്ങിയ മറ്റു പല ഉപകാരങ്ങൾ.

(3) ഭക്ഷ്യവസ്തുക്കളിൽ ഒരു പ്രധാന സ്ഥാനം കൽപിക്കപ്പെടുന്ന മാംസം.

(4) മേച്ചിൽസ്ഥലങ്ങളിൽ നിന്ന് വൈകുന്നേരം ആലകളിലേക്ക് വിശ്രമത്തിനു കൊണ്ടുവരുമ്പോഴും, രാവിലെ ആലയിൽ നിന്ന് വിട്ടു മേച്ചിൽസ്ഥാനങ്ങളിലേക്ക് കൊണ്ടുപോകുമ്പോഴും, വിശിഷ്യാ ഉടമസ്ഥർക്ക്, ഉണ്ടാകുന്ന കൗതുകവും ആനന്ദവും. ഈ വിഷയം പ്രത്യേകം എടുത്തുപറയത്തക്കവണ്ണം കാര്യമായ ഒരു പ്രയോജനമാണോ എന്ന് സംശയിക്കപ്പെടും? ഐഹിക വിഭവങ്ങളുടെ ആധിക്യത്തിലും അഭിവൃദ്ധിയിലും മനുഷ്യനുള്ള ആവേശവും, താൽപര്യവും, അഭിമാനവും ആരെയും പറഞ്ഞറിയിക്കേ ണ്ടതായിട്ടില്ല. മനുഷ്യൻ കാലിവളർത്തുന്നതെല്ലാം അവയെ തനിക്കു ഭക്ഷിക്കുവാൻ വേണ്ടിയോ, മറ്റേതെങ്കിലും വിധത്തിൽ സ്വയം ഉപയോഗപ്പെടുത്തുവാൻ വേണ്ടിയോ ആണോ? അല്ല. അതായിരുന്നു കാലിവളർത്തലിന്റെ ലക്ഷ്യമെങ്കിൽ സ്വന്താവശ്യ ങ്ങൾക്ക് വേണ്ടുന്ന പരിമിതമായ ഒരളവിൽ കവിഞ്ഞു ആരും കാലികളെ വളർത്തുമാ

യിരുന്നില്ല. ആയിരം ഒട്ടകമുള്ളവൻ അത് രണ്ടായിരമാക്കുവാനും, പതിനായിരം ആടുകളുള്ളവൻ അത് ഇരുപതിനായിരമാക്കുവാനും, ലക്ഷക്കണക്കിൽ ഉറുപ്പികയുടെ വ്യവസായം നടത്തുന്നവൻ അത് കോടിക്കണക്കിൽ വളർത്തുവാനും രാപ്പകൽ മിനക്കെടുന്നത് അവമൂലം ലഭിക്കുന്ന അഴകും മോടിയും കണ്ടാനന്ദിക്കുവാനല്ലാതെ മറ്റെന്തിനാണ്?! ഈ പ്രയോജനം എടുത്തുപറഞ്ഞതിൽ നിന്ന് മറ്റൊരു സംഗതി കൂടി മനസ്സിലാക്കുവാൻ സാധിക്കും. സമ്പത്തിന്റെ വർധനവ് അല്ലാഹുവിന്റെ പക്കൽ നിന്നുള്ള ഒരു അനുഗ്രഹമാണെന്നും, അല്ലാഹു നിശ്ചയിച്ച അവകാശങ്ങളും കടപ്പാടുകളും പാലിച്ചുകൊണ്ട് അതിൽ നന്ദി പ്രകടിപ്പിക്കുന്നപക്ഷം അതുമൂലം വമ്പിച്ച പുണ്യം സമ്പാദിക്കുവാൻ അത് പ്രയോജനപ്പെടുമെന്നുമാണത്.

(5) ദേഹാദ്ധ്വാനമോ, ബുദ്ധിമുട്ടോ കൂടാതെ ഭാരപ്പെട്ട ചുമടുകൾ ദൂരദേശങ്ങളിലേക്ക് എത്തിക്കുക. യന്ത്രീകൃത വാഹനങ്ങൾക്ക് സർവ്വത്ര പ്രചാരം സിദ്ധിച്ചിട്ടുള്ള ഇക്കാലത്ത്പോലും ചില രാജ്യങ്ങളിൽ ഭാരങ്ങൾ കൊണ്ടുപോകുവാൻ കാലികളെ– വിശേഷിച്ചും ഒട്ടകങ്ങളെ– ആശ്രയിക്കേണ്ടിയിരിക്കുന്നു. ഒട്ടകപ്പുറത്ത് മാത്രമല്ല, മാടുകളുടെ പുറത്തും, മാടുവണ്ടികൾ വഴിയും, ആടുവണ്ടികൾ വഴിയും സാമാനങ്ങൾ കൊണ്ടുപോകുക പല രാജ്യങ്ങളിലും പതിവുണ്ട്. യന്ത്രവാഹനങ്ങൾ കണ്ടുപിടിക്കപ്പെടുന്നതിന്മുമ്പ് ഏതുരാജ്യത്തും കാലികളെ മാത്രം അതിന് ആശ്രയിക്കേണ്ടിയിരിക്കുന്നുതാനും. ഇത്രയും കാര്യങ്ങൾ അനുസ്മരിപ്പിച്ചശേഷം, ഇതെല്ലാം ചെയ്തുതന്നിരിക്കുന്നത് അല്ലാഹുവിന് മനുഷ്യനോടുള്ള കൃപയും കാരുണ്യവും നിമിത്തമാണെന്നും, ആ സ്ഥിതിക്ക് മനുഷ്യൻ അവനോട് നന്ദിയുള്ളവനായിരിക്കുവാൻ ബാധ്യസ്ഥനാണെന്നും കൂടി ഉണർത്തിയിരിക്കുന്നു.

ആടുമാടൊട്ടകങ്ങളെപ്പറ്റി പ്രസ്താവിച്ചശേഷം കുതിര, കഴുത, കുതിരയും കഴുതയും ഉണചേർന്നു ജനിക്കുന്ന കോവർ കഴുത എന്നിവയെ സവാരിക്കുള്ള വാഹനങ്ങളാക്കി സൃഷ്ടിച്ചു തന്നിട്ടുള്ളതിനെയും, അവമൂലം സ്വാഭാവികമായും ലഭിക്കുന്ന അലങ്കാര ഭംഗിയെയും കുറിച്ചും ഓർമിപ്പിച്ചിരിക്കുന്നു. ആടുമാടൊട്ടകങ്ങളുടെ പ്രയോജനങ്ങളെക്കുറിച്ച് പ്രസ്താവിച്ചപ്പോൾ അവ ഭക്ഷ്യവസ്തുക്കളാണെന്ന് ചൂണ്ടിക്കാട്ടിയതുപോലെ ഈ മൂന്നു മൃഗങ്ങളും ഭക്ഷ്യവസ്തുക്കളായി അല്ലാഹു പ്രസ്താവിച്ചില്ല. അവയെ വാഹനമായി ഉപയോഗിക്കുവാനുള്ളതും അലങ്കാരത്തിനുള്ളതുമാണെന്ന് മാത്രമെ പറഞ്ഞുള്ളൂ. അതുകൊണ്ട് ഈ മൂന്നും ഭക്ഷിക്കുവാൻ പാടുള്ളതല്ല എന്ന് ചില പണ്ഡിതൻമാർ അഭിപ്രായപ്പെട്ടിരിക്കുന്നു. പക്ഷേ, നാട്ടുകഴുതയുടെയും, കോവർകഴുതയുടെയും മാംസത്തെ നബിﷺ വിരോധിച്ചിട്ടുണ്ടെന്നും കുതിരമാംസം അനുവദിച്ചിട്ടുണ്ടെന്നും ബലവത്തായ ഹദീഥുകളിൽ വന്നിട്ടുള്ളതുകൊണ്ട് കുതിരമാംസം ഭക്ഷിക്കുന്നതിന് വിരോധമില്ലെന്നാണ് ഭൂരിപക്ഷം പണ്ഡിതൻമാരുടെയും അഭിപ്രായം.

ക്വുർആൻ അവതരിക്കുന്ന കാലത്ത് അറിയപ്പെട്ടിട്ടില്ലാത്തതും, അക്കാലത്തുള്ളവർക്ക് ഊഹിക്കുവാൻപോലും പ്രയാസമായതുമായ വാഹനങ്ങളാണ് തീവണ്ടി, വിമാനം, യന്ത്രക്കപ്പൽ, മോട്ടോർവാഹനങ്ങൾ മുതലായവ. ഇപ്പോൾ വായുമണ്ഡലത്തിനപ്പുറം ശൂന്യാകാശത്തിലൂടെ സഞ്ചരിക്കാവുന്ന വാഹനങ്ങളും, രംഗത്തുവന്നിരിക്കുകയാണ്. എനിയും ഏതെല്ലാം തരത്തിലുള്ള വാഹനങ്ങൾ കണ്ടുപിടിക്കപ്പെടുമെന്ന് പറയുവാൻ സാധ്യമല്ല. ഇവയൊക്കെ പ്രത്യക്ഷത്തിൽ മനുഷ്യനിർമിതങ്ങളാണെങ്കിലും അവ നിർമിക്കുവാനുള്ള സാധന സാമഗ്രികളും, അവക്ക് രൂപം നൽകുവാൻ ബുദ്ധിയും, തോന്നലും, സാഹചര്യങ്ങളുമെല്ലാം മനുഷ്യന് നൽകുന്നത് അല്ലാഹുവാണല്ലോ. ഇതുപോലെയുള്ള

പലതിനെയും സൂചിപ്പിച്ചുകൊണ്ടായിരിക്കും അവസാനം 'നിങ്ങൾക്കറിഞ്ഞുകൂടാത്തതും അവൻ സൃഷ്ടിക്കുന്നു (وَيَخْلُقُ مَالَا تَعْلَمُونَ) എന്ന് പറഞ്ഞത്.

وَعَلَى ٱللَّهِ قَصْدُ ٱلسَّبِيلِ وَمِنْهَا جَآئِرٌ ۚ

**《9》 അല്ലാഹുവിന്റെ മേലാണ് (നേരായ) മിതമാർഗം (വിവരിച്ചുകൊടുക്കുന്ന ബാധ്യത) ഉള്ളത്. അതിൽ [മാർഗങ്ങളിൽ] തന്നെ (ചിലത്) തെറ്റിയതുമുണ്ട്.**

وَلَوْ شَآءَ لَهَدَىٰكُمْ أَجْمَعِينَ ﴿٩﴾

**അവൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ, നിങ്ങളെ മുഴുവൻ അവൻ നേർമാർഗത്തിലാക്കുക തന്നെ ചെയ്യുമായിരുന്നു.**

---

《9》 وَعَلَى اللَّهِ അല്ലാഹുവിന്റെമേലാണ് (ബാധ്യത) قَصْدُ السَّبِيلِ മിതമാർഗം (കാണിക്കൽ), മാർഗം വിവരിക്കൽ وَمِنْهَا അതിലുണ്ട്, അതിൽ തന്നെയുമുണ്ട് جَائِرٌ തെറ്റിയത് وَلَوْ شَاءَ അവൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ لَهَدَاكُمْ നിങ്ങളെ അവൻ നേർമാർഗത്തിലാക്കുകതന്നെ ചെയ്തിരുന്നു أَجْمَعِينَ മുഴുവൻ, എല്ലാവരെയും.

---

ബാഹ്യമായ മാർഗങ്ങളിലൂടെ സഞ്ചരിക്കുവാനുള്ള വാഹനങ്ങളെപ്പറ്റി പ്രസ്താവിച്ചതിനെത്തുടർന്ന് ആന്തരികമായ മാർഗങ്ങൾ കൂടിയുണ്ടെന്നും, അവയിൽ ചിലത് നേർക്കുനേരെ മിതമായുള്ളതും ചിലത് തെറ്റി വളഞ്ഞുകൊണ്ടുള്ളതുമുണ്ടെന്നും നേരായ മാർഗത്തിലൂടെ സഞ്ചരിക്കുന്നതെങ്ങിനെയാണെന്ന് വിവരിച്ചുകൊടുക്കൽ അല്ലാഹുവിന്റെ ബാധ്യതയാണെന്നും, അഥവാ അതാണ് ക്വുർആനിലൂടെയും പ്രവാചകനിലൂടെയും അവൻ നൽകി വരുന്ന മാർഗദർശനങ്ങൾ എന്നുമൊക്കെ ചൂണ്ടിക്കാട്ടുകയാണ്.

ബാഹ്യമായ ഐഹികവിഷയങ്ങളെക്കുറിച്ചു പറയുമ്പോൾ, അതോടുചേർന്ന് ആന്തരികമായ ധാർമിക വിഷയങ്ങളെക്കുറിച്ചും ഓർമപ്പെടുത്തുക ചിലപ്പോഴെല്ലാം ക്വുർആന്റെ പതിവാകുന്നു. ഹജ്ജ് യാത്രകളിൽ ഭക്ഷണം മുതലായ യാത്രാസാമാനങ്ങൾ ഒരുക്കിക്കൊള്ളുവാൻ ഉപദേശിച്ചപ്പോൾ فَإِنَّ خَيْرَ الزَّادِ التَّقْوَى 'യാത്രാസാമാനങ്ങളിൽ വെച്ചു ഉത്തമമായത് ഭയഭക്തിയാണ്.' (2:197) എന്നും, നഗ്നത മറക്കുവാനുള്ള വസ്ത്രം നൽകിയതിനെപ്പറ്റി പ്രസ്താവിച്ചപ്പോൾ وَلِبَاسُ التَّقْوَى ذَٰلِكَ خَيْرٌ 'ഭയഭക്തിയാകുന്ന വസ്ത്രമത്രെ ഏറ്റവും ഉത്തമമായത്.' (7:26) എന്നും മറ്റും പറഞ്ഞിരിക്കുന്നത് ഇതിന് ഉദാഹരണമാകുന്നു. അല്ലാഹു കാണിച്ചുതരുന്ന നേരായമാർഗത്തിലൂടെ ചരിക്കുന്നവരെ മാത്രമേ അവൻ സൻമാർഗത്തിൽ ചേർക്കുകയുള്ളൂ-എന്നല്ലാതെ എല്ലാവരെയും സൻമാർഗത്തിലാക്കുവാൻ അവൻ ഉദ്ദേശിച്ചിട്ടില്ല എന്നത്രെ وَلَوْ شَاءَ لَهَدَاكُمْ أَجْمَعِينَ 'അവൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ നിങ്ങളെ മുഴുവൻ അവൻ നേർമാർഗത്തിലാക്കുമായിരുന്നു' എന്ന വാക്യം മുഖേന അറിയിക്കുന്നത്. (ഈ വാക്യത്തിലടങ്ങിയ സാരാർഥങ്ങളെപ്പറ്റി സൂറ: അൻആം 149; ഹൂദ് 118; മാഇദഃ :51; സജദഃ 13 മുതലായ വചനങ്ങളുടെ വ്യാഖ്യാനത്തിലും മറ്റുമായി പലതവണ വിവരിച്ചിട്ടുണ്ട്.

## വിഭാഗം - 2

هُوَ ٱلَّذِىٓ أَنزَلَ مِنَ ٱلسَّمَآءِ مَآءً ۖ لَّكُم مِّنْهُ شَرَابٌ وَمِنْهُ شَجَرٌ فِيهِ تُسِيمُونَ ﴿١٠﴾

﴾10﴿ അവനത്രെ, ആകാശത്ത്നിന്ന് നിങ്ങൾക്ക് (മഴ) വെള്ളം ഇറക്കിത്തന്നവൻ. അതിൽ നിന്ന് (കുടിക്കുവാൻ) പാനീയമുണ്ടാകുന്നു. അതിൽ നിന്ന് നിങ്ങൾ (കാലികളെ) മേയ്ക്കുന്ന (ചെടി) മരങ്ങളും ഉണ്ടാകുന്നു.

يُنۢبِتُ لَكُم بِهِ ٱلزَّرْعَ وَٱلزَّيْتُونَ وَٱلنَّخِيلَ وَٱلْأَعْنَـٰبَ وَمِن كُلِّ ٱلثَّمَرَٰتِ ۗ إِنَّ فِى ذَٰلِكَ لَـَٔايَةً لِّقَوْمٍ يَتَفَكَّرُونَ ﴿١١﴾

﴾11﴿ അത് [വെള്ളം] മൂലം നിങ്ങൾക്ക് കൃഷിയും, ഒലീവും ഈത്തപ്പനയും, മുന്തിരികളും അവൻ ഉൽപാദിപ്പിച്ചു തരുന്നു; (എന്നുവേണ്ട) എല്ലാ ഫലവർഗങ്ങളിൽ നിന്നും (ഉൽപാദിപ്പിച്ചുതരുന്നു). നിശ്ചയമായും, അതിൽ (ഒക്കെയും) ചിന്തിക്കുന്നവർക്ക് ഒരു (വമ്പിച്ച) ദൃഷ്ടാന്തമുണ്ട്.

---

﴾10﴿ هُوَ الَّذِي അവൻ യാതൊരുവനാണ്, അവനത്രെയൊരുത്തൻ أَنزَلَ അവൻ ഇറക്കിയിരിക്കുന്നു مِنَ السَّمَاءِ ആകാശത്തുനിന്ന് مَاءً വെള്ളം لَكُمْ നിങ്ങൾക്ക് مِنْهُ അതിലുണ്ട്, അതിൽ നിന്ന് (ചിലത്) ഉണ്ടായിരിക്കും شَرَابٌ പാനീയം, കുടിനീർ وَمِنْهُ അതിലുണ്ട്, അതിൽ നിന്ന് (ചിലത്) شَجَرٌ മരങ്ങളും (ഉണ്ട്- ഉണ്ടായിരിക്കും) فِيهِ അതിൽ تُسِيمُونَ നിങ്ങൾ മേയ്ക്കുന്നു ﴾11﴿ يُنبِتُ അവൻ മുളപ്പിക്കുന്നു, ഉൽപാദിപ്പിക്കും لَكُمْ നിങ്ങൾക്ക് بِهِ അത്മൂലം, അതിനാൽ الزَّرْعَ കൃഷിയെ, വിളയെ وَالزَّيْتُونَ ഒലീവും وَالنَّخِيلَ ഈത്തപ്പനയും وَالْأَعْنَابَ മുന്തിരികളും وَمِن كُلِّ الثَّمَرَاتِ എല്ലാ ഫല(വർഗ)ങ്ങളിൽ നിന്നും إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു ദൃഷ്ടാന്തം لِقَوْمٍ ഒരു ജനതക്ക് يَتَفَكَّرُونَ അവർ ചിന്തിക്കുന്നു

---

കാലിമൃഗങ്ങൾ മുഖേനയുള്ള അനുഗ്രഹങ്ങളെ ഓർമിപ്പിച്ചശേഷം മഴവെള്ളം മുഖേനയുള്ള അനുഗ്രഹങ്ങളെ ഓർമിപ്പിക്കുന്നു. ഇതെല്ലാം എടുത്തെണ്ണിക്കാട്ടുന്നതിന്റെ ആവശ്യമെന്താണെന്നുകൂടി ഇടക്കിടെ അല്ലാഹു ചൂണ്ടിക്കാട്ടുന്നു.

وَسَخَّرَ لَكُمُ ٱلَّيْلَ وَٱلنَّهَارَ وَٱلشَّمْسَ وَٱلْقَمَرَ ۖ وَٱلنُّجُومُ

﴾12﴿ രാത്രിയെയും, പകലിനെയും, സൂര്യനെയും ചന്ദ്രനെയും അവൻ നിങ്ങൾക്ക് വിധേയമാക്കിത്തന്നിരിക്കുന്നു. നക്ഷത്രങ്ങളും അവ

مُسَخَّرَٰتُۢ بِأَمۡرِهِۦٓۚ

ന്റെ കല്പനയനുസരിച്ച് വിധേയമാക്കപ്പെട്ടവയാണ്.

إِنَّ فِي ذَٰلِكَ لَأٓيَٰتٖ لِّقَوۡمٖ يَعۡقِلُونَ ﴿١٢﴾

നിശ്ചയമായും, അതിൽ (ഒക്കെയും) ബുദ്ധികൊടു (ത്തു ചിന്തി)ക്കുന്ന ജനങ്ങൾക്ക് പല ദൃഷ്ടാന്തങ്ങളുണ്ട്.

وَمَا ذَرَأَ لَكُمۡ فِي ٱلۡأَرۡضِ مُخۡتَلِفًا أَلۡوَٰنُهُۥٓۚ إِنَّ فِي ذَٰلِكَ لَأٓيَةٗ لِّقَوۡمٖ يَذَّكَّرُونَ ﴿١٣﴾

﴿13﴾ വർണങ്ങൾ [ഇനങ്ങൾ] വ്യത്യസ്തമായ നിലയിൽ ഭൂമിയിൽ നിങ്ങൾക്ക് വേണ്ടി അവൻ സൃഷ്ടിച്ചുണ്ടാക്കിയിട്ടുള്ളവയും (വിധേയമാക്കിത്തന്നിരിക്കുന്നു). നിശ്ചയമായും, അതിൽ (ഒക്കെയും) ഉറ്റാലോചിക്കുന്ന ജനങ്ങൾക്ക് ഒരു (വമ്പിച്ച) ദൃഷ്ടാന്തമുണ്ട്.

---

﴿12﴾ وَسَخَّرَلَكُمُ നിങ്ങൾക്കവൻ വിധേയമാക്കുകയും ചെയ്തിരിക്കുന്നു الَّيۡلَ രാത്രിയെ وَالنَّهَارَ പകലിനെയും وَالشَّمۡسَ സൂര്യനെയും وَالۡقَمَرَ ചന്ദ്രനെയും وَالنُّجُومُ നക്ഷത്രങ്ങളാകട്ടെ مُسَخَّرَاتٌ വിധേയമാക്കപ്പെട്ടവയാണ് بِأَمۡرِهِ അവന്റെ കല്പന പ്രകാരം إِنَّفِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ لِقَوۡمٍ ജനങ്ങൾക്ക് يَعۡقِلُونَ അവർ ബുദ്ധികൊടുക്കുന്നു, ഗ്രഹിക്കുന്നു ﴿13﴾ وَمَاذَرَأَ അവൻ സൃഷ്ടിച്ചുണ്ടാക്കിയതും لَكُمۡ നിങ്ങൾക്ക്വേണ്ടി فِي الۡأَرۡضِ ഭൂമിയിൽ مُخۡتَلِفًا വ്യത്യസ്തമായിക്കൊണ്ട് أَلۡوَانُهُ അതിന്റെ വർണ (നിറ)ങ്ങൾ (ഇനങ്ങൾ) إِنَّفِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു ദൃഷ്ടാന്തം لِقَوۡمٍ ജനങ്ങൾക്ക് يَذَّكَّرُونَ അവർ ഉറ്റാലോചിക്കുന്നു.

---

രാപ്പകലുകൾ, സൂര്യചന്ദ്രനക്ഷത്രങ്ങൾ എന്നിവയൊക്കെ മനുഷ്യന് വിധേയമാക്കിത്തന്നിട്ടുണ്ടെന്ന് പറഞ്ഞതിന്റെ താൽപര്യം സൂഃ ഇബ്റാഹീം: 32, 33 ന്റെ വ്യാഖ്യാനത്തിലും മറ്റുമായി മുമ്പ് വിവരിച്ചിരിക്കുന്നു. ഇവിടെ അതാവർത്തിച്ചു വിവരിക്കേണ്ടതില്ല 'വ്യത്യസ്ത വർണങ്ങളായി നിങ്ങൾക്ക് വേണ്ടി ഭൂമിയിൽ സൃഷ്ടിച്ചിട്ടുള്ളവ' എന്ന് പറഞ്ഞതിൽ, മനുഷ്യന് ഉപകാരപ്രദമായി ഈ ഭൂമിയിൽ നിലവിലുള്ള സസ്യവർഗങ്ങളും, ജീവവർഗങ്ങളുമടക്കം എല്ലാ ഇനത്തിലും പെട്ട ഭൂവിഭവങ്ങൾ ഉൾപ്പെടുന്നു. ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ മനുഷ്യന് പ്രയോജനപ്പെടാത്ത വസ്തുക്കൾ ഈ ഭൂമിയിൽ ഇല്ലെന്നുള്ള പരമാർഥം ഇന്ന് ചിന്തകൻമാരായ പല ശാസ്ത്രജ്ഞൻമാരും വ്യക്തമാക്കാറുള്ളതാണ്. هُوَ الَّذِي خَلَقَ لَكُم مَّا فِي الۡأَرۡضِ جَمِيعًا "ഭൂമിയിലുള്ളത് മുഴുവനും നിങ്ങൾക്ക് വേണ്ടി സൃഷ്ടിച്ചവനത്രെ അവൻ." (2:29) എന്ന് പറഞ്ഞുകൊണ്ട് ഖുർആൻ ഈ യാഥാർത്ഥ്യം മുമ്പേ പ്രഖ്യാപിച്ചു കഴിഞ്ഞിട്ടുള്ളതുമാകുന്നു.

നിത്യസത്യങ്ങളായ ഈ അനുഗ്രഹങ്ങളൊക്കെ എടുത്തുപറഞ്ഞു ഓർമിപ്പിക്കുന്നതിന്റെ ഉദ്ദേശ്യമെന്താണെന്ന് ഓരോ വചനത്തിന്റെയും അവസാനത്തിൽ അല്ലാഹു ചൂണ്ടി

ക്കാട്ടിയിട്ടുള്ളത് ശ്രദ്ധിക്കുക. അതെ, ചിന്തിക്കുന്നവർക്കും, ബുദ്ധി ഉപയോഗിക്കുന്ന വർക്കും, ഉറ്റാലോചിക്കുന്നവർക്കും ഇതിൽ നിന്നൊക്കെ ദൃഷ്ടാന്തങ്ങൾ ലഭിക്കുവാനുണ്ട്. അഥവാ അതിനുവേണ്ടിയാണ് ഇതെല്ലാം ഓർമിപ്പിക്കുന്നത് എന്ന് സാരം. ബുദ്ധി കൊണ്ട് ചിന്തിക്കുകയും ഉറ്റാലോചന ചെയ്തു സത്യാസത്യങ്ങൾ തിരിച്ചറിയുകയും ചെയ്യുവാൻ അല്ലാഹു നമുക്കെല്ലാം തൗഫീക് നൽകട്ടെ, ആമീൻ. അല്ലാഹു തുടരുന്നു:-

وَهُوَ ٱلَّذِى سَخَّرَ ٱلْبَحْرَ لِتَأْكُلُوا۟ مِنْهُ لَحْمًا طَرِيًّا وَتَسْتَخْرِجُوا۟ مِنْهُ حِلْيَةً تَلْبَسُونَهَا وَتَرَى ٱلْفُلْكَ مَوَاخِرَ فِيهِ وَلِتَبْتَغُوا۟ مِن فَضْلِهِۦ وَلَعَلَّكُمْ تَشْكُرُونَ ﴿١٤﴾

**《14》 അവൻ തന്നെയാണ് സമുദ്രത്തെ വിധേയമാക്കിയവനും: അതിൽ നിന്ന് നിങ്ങൾക്ക് പുതിയ മാംസം തിന്നുവാനും, നിങ്ങൾ ധരിക്കാറുള്ള ആഭരണ (പദാർഥ)ങ്ങൾ അതിൽ നിന്ന് പുറത്തെടുക്കുവാനും വേണ്ടി; കപ്പലുകൾ അതിലൂടെ (വെള്ളം) പിളർത്തുന്നതായിക്കൊണ്ട് (സഞ്ചരിക്കുന്നത്) നിനക്ക് കാണുകയും ചെയ്യാം. അവന്റെ അനുഗ്രഹത്തിൽ നിന്ന് നിങ്ങൾ തേടിയെടുക്കുവാൻ വേണ്ടിയും; നിങ്ങൾ നന്ദി കാണിക്കുവാൻ വേണ്ടിയും (കൂടിയാണത്)**

---

《14》 وَهُوَ الَّذِي അവൻ തന്നെ, (അവനത്രെ) യാതൊരുവനും سَخَّرَ വിധേയമാക്കിയ الْبَحْرَ സമുദ്രത്തെ لِتَأْكُلُوا നിങ്ങൾ (ക്ക്) തിന്നുവാൻ വേണ്ടി مِنْهُ അതിൽ നിന്ന് لَحْمًا മാംസം طَرِيًّا പുതിയ وَتَسْتَخْرِجُوا നിങ്ങൾ പുറത്തെടുക്കുവാനും مِنْهُ അതിൽ നിന്ന് حِلْيَةً ആഭരണങ്ങളെ تَلْبَسُونَهَا നിങ്ങളവയെ ധരിക്കുന്നു وَتَرَى നിനക്ക് കാണാം الْفُلْكَ കപ്പലുകളെ مَوَاخِرَ പിളർത്തുന്നതായി فِيهِ അതിൽ, അതിലൂടെ وَلِتَبْتَغُوا നിങ്ങൾ തേടിയെടുക്കു (അന്വേഷിക്കു)വാൻ വേണ്ടിയും مِنْ فَضْلِهِ അവന്റെ ഔദാര്യ (അനുഗ്രഹ)ത്തിൽ നിന്ന് وَلَعَلَّكُمْ നിങ്ങളാകുവാനും, നിങ്ങളായേക്കുകയും ചെയ്യാം تَشْكُرُونَ നിങ്ങൾ നന്ദി ചെയ്യും.

---

മനുഷ്യർക്ക് ഭക്ഷണത്തിന്നായി സമുദ്രത്തിൽ അല്ലാഹു വിളയിച്ചു വളർത്തിവരുന്ന കണക്കറ്റ മൽസ്യവിളകളെപ്പറ്റിയാണ് لَحْمًا طَرِيًّا (പുതിയ മാംസം) എന്ന് പറഞ്ഞത്. വേഗം ഉപയോഗിക്കാവുന്നതും, സുഖകരമായതും, ലഘുത്വം കൂടിയതുമായ ആഹാര മത്രെ മൽസ്യമാംസം. ആഭരണ പദാർഥങ്ങൾ (حِلْيَة) കൊണ്ടുദ്ദേശ്യം മുത്ത്, പവിഴം, ചിപ്പി തുടങ്ങിയ രത്നവിഭവങ്ങളുമാകുന്നു. ഇന്നത്തെപ്പോലെ പരിഷ്കൃതങ്ങളായ യന്ത്ര സാമഗ്രികളും, ജലവാഹനങ്ങളുമൊന്നുമില്ലാത്ത മുൻകാലം മുതൽക്കുതന്നെ, സമുദ്രത്തിൽ അല്ലാഹു നിക്ഷേപിച്ചുവെച്ചിട്ടുള്ള ഭക്ഷ്യവസ്തുക്കളും, രത്നസമ്പത്തുക്കളും മനുഷ്യൻ ഉപയോഗപ്പെടുത്തിപ്പോന്നിട്ടുണ്ട്. കണ്ണെത്താത്ത, ആഴം കാണാത്ത സമുദ്ര

ജലത്തെയും, മലകൾ കണക്കെയുള്ള തിരമാലകളെയും, ശക്തിയായി ആഞ്ഞടിക്കുന്ന കാറ്റുകളെയും ഇടവും വലവുമാക്കി പിളർന്നുകൊണ്ട് മുന്നോട്ട് കുതിച്ചു പായുന്ന കപ്പലുകൾ വഴി, ഒരു നാട്ടിൽ നിന്ന് മറ്റൊരു നാട്ടിലേക്കും, ഒരു വൻകരയിൽ നിന്ന് മറ്റൊരു വൻകരയിലേക്കും വിവിധ ആവശ്യാർഥം മനുഷ്യൻ സദാ വന്നുംപോയും കൊണ്ടിരിക്കുന്നു. നൂഹ് നബി (അ) യുടെ കാലം മുതൽ ആരംഭിച്ച ഈ ഏർപ്പാട് അനുദിനം വർധിച്ചുകൊണ്ടേ ഇരിക്കുന്നു. ഇതെല്ലാം സജ്ജമാക്കിത്തരുകയും, അതിന് വേണ്ടുന്ന സാഹചര്യങ്ങൾ ശരിപ്പെടുത്തിത്തരുകയും ചെയ്തതിന്റെ പേരിൽ മനുഷ്യർ സദാ അല്ലാഹുവിനോട് നന്ദികാണിക്കുവാൻ കടപ്പെട്ടവരാണ് എന്ന് അവസാനത്തെ വാക്യത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നു.

وَأَلْقَىٰ فِى ٱلْأَرْضِ رَوَٰسِىَ أَن تَمِيدَ بِكُمْ وَأَنْهَٰرًا وَسُبُلًا لَّعَلَّكُمْ تَهْتَدُونَ ﴿١٥﴾

**《15》 ഭൂമി നിങ്ങളെയും കൊണ്ട് ചരിഞ്ഞുപോകുമെന്നതിനാൽ, അതിൽ അവൻ ഉറച്ചുനിൽക്കുന്ന മലകളെ സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു; നദികളെയും വഴികളെയും (ഏർപെടുത്തിയിരിക്കുന്നു); നിങ്ങൾ (ഉദ്ദിഷ്ട സ്ഥാനങ്ങളിലേക്ക്) മാർഗം പ്രാപിക്കുവാൻ വേണ്ടി;-**

وَعَلَٰمَٰتٍ ۚ وَبِٱلنَّجْمِ هُمْ يَهْتَدُونَ ﴿١٦﴾

**《16》 (പല) അടയാളങ്ങളെയും (ഏർപ്പെടുത്തിയിരിക്കുന്നു.) നക്ഷത്രങ്ങൾ മൂലവും (തന്നെ) അവർ [മനുഷ്യർ] (ഉദ്ദിഷ്ട സ്ഥാനങ്ങളിലേക്ക്) മാർഗം പ്രാപിക്കുന്നു.**

---

《15》 وَأَلْقَى അവൻ ഇട്ടിരിക്കുന്നു, സ്ഥാപിക്കുകയും ചെയ്തു فِي الْأَرْضِ ഭൂമിയിൽ رَوَاسِيَ ഉറച്ചു (പൂണ്ട്) നിൽക്കുന്നവയെ (മലകളെ) أَنْ تَمِيدَ അത് ചരിഞ്ഞുപോകുമെന്നതിനാൽ بِكُمْ നിങ്ങളുമായി, നിങ്ങളെയും കൊണ്ട് وَأَنْهَارًا നദി (പുഴ)കളെയും وَسُبُلًا വഴി (മാർഗം)കളെയും لَعَلَّكُمْ നിങ്ങൾ ആകുവാൻ വേണ്ടി, ആയേക്കാം تَهْتَدُونَ നിങ്ങൾ വഴിചേരും, (നേർ) മാർഗം പ്രാപിക്കും 《16》 وَعَلَامَاتٍ അടയാളങ്ങളെയും وَبِالنَّجْمِ നക്ഷത്രങ്ങൾ മൂലവും, നക്ഷത്രംകൊണ്ടും هُمْ അവർ يَهْتَدُونَ മാർഗം പ്രാപിക്കുന്നു, വഴിചേരുന്നു.

---

സമുദ്രത്തിൽ അല്ലാഹു നൽകിയ ചില അനുഗ്രഹങ്ങളെ ഓർമിപ്പിച്ചശേഷം കരയിലും അന്തരീക്ഷത്തിലുമായി നൽകിയിട്ടുള്ള ചില അനുഗ്രഹങ്ങളെ ചൂണ്ടിക്കാട്ടുകയാണ്. ഒരു എത്തുംപിടിയും കൂടാതെ അന്തരീക്ഷത്തിൽ നിലകൊള്ളുന്ന ഭൂഗോളം അതിലെ നിവാസികൾ സഹിതം ചരിഞ്ഞോ മറിഞ്ഞോ തെറിച്ചോ പോകാതിരിക്കുവാൻ വേണ്ടി- സമുദ്രത്തിൽ കപ്പലുകൾ നങ്കൂരമിട്ടുറപ്പിച്ചു നിറുത്തുന്നത്പോലെ- ഭാരമേറിയ പർവതങ്ങളാകുന്ന നങ്കൂരങ്ങൾ വഴി അതിനെ അല്ലാഹു ഉറപ്പിച്ചുനിർത്തിയിരിക്കുന്നു. നൂറുകണക്കിലും ആയിരക്കണക്കിലും നാഴിക ദൂരത്തെവിടെന്നോ ഉത്ഭവിച്ചു

കാടും, മലയും, പാറക്കെട്ടും, മരുഭൂമിയും, മലയിടുക്കും താണ്ടിക്കൊണ്ട് വളഞ്ഞുപുളഞ്ഞും, ഓടിച്ചാടിയും ഒഴുകിവരുന്ന നദികളെ ഒരുകൂട്ടർ കുടിനീരിനും, കുളിനീരിനും ഉപയോഗപ്പെടുത്തുന്നുവെങ്കിൽ, മറ്റൊരുകൂട്ടർ കൃഷിക്കും, ഗതാഗതത്തിനും, വ്യവസായത്തിനും ഉപയോഗിക്കുന്നു. വേറൊരു കൂട്ടർ മൽസ്യബന്ധനത്തിനും, വിദ്യുഛക്തിയുൽപാദനത്തിനും ഉപയോഗപ്പെടുത്തുന്നു. വഴികളെ സംബന്ധിച്ചു പറയുകയാണെങ്കിൽ, നാട്ടിലൂടെ, കാട്ടിലൂടെ, സമതലത്തിലൂടെ, കുന്നുകുഴികളിലൂടെ, വെള്ളത്തിലൂടെ, വായുവിലൂടെ എന്നിങ്ങിനെ ആവശ്യമായ സ്ഥലങ്ങളിലൂടെയെല്ലാം സഞ്ചരിക്കുവാൻ ഉതകുന്ന പലതരം വഴികളെയും അല്ലാഹു ഏർപ്പെടുത്തിയിരിക്കുന്നു. വഴിതെറ്റാതെ ഉദ്ദിഷ്ടസ്ഥാനങ്ങളിൽ എത്തിച്ചേരുവാനും, ദൂരവും സ്ഥാനവും നിർണയിക്കുവാനും വേണ്ടി ഓരോതരം വഴികൾക്കും ചില അടയാളങ്ങളും ഏർപ്പെടുത്തിയിട്ടുണ്ട്. കുന്നും, കുണ്ടും, വയലും, പറമ്പും, പാറയും, മണലും, മണ്ണും, മരവും, ചരിവും, മറിവും എന്നിങ്ങനെ എത്രയെത്ര അടയാളങ്ങൾ?! വമ്പിച്ച മരുഭൂമികളിലോ സമുദ്രത്തിലോ യാത്ര ചെയ്യുന്നവർക്ക് അടയാളങ്ങളുടെ അഭാവം നിമിത്തമോ, രാത്രിയുടെ ഇരുട്ട് മൂലമോ ദിക്കുകളറിയാതെ വരുമ്പോൾ, നക്ഷത്രങ്ങളുടെ സ്ഥാനവും ഗതിയും നോക്കി സ്ഥാനവും സമയവും കണക്കാക്കുവാൻ സാധിക്കുന്നു. ഇതൊക്കെ സ്വയമങ്ങ് രൂപംപൂണ്ടതല്ല. മനുഷ്യരോ മറ്റു വല്ലവരോ രൂപം നൽകിയതുമല്ല. എല്ലാം അല്ലാഹുവിന്റെ മാത്രം പ്രവൃത്തി. അവന്റെ മാത്രം സൃഷ്ടി. അവന്റെ മാത്രം വ്യവസ്ഥ. എല്ലാവർക്കും സുപരിചിതമായ ഈ നിത്യസത്യങ്ങളെ ഓർമിപ്പിച്ചുകൊണ്ട് അല്ലാഹു ചോദിക്കുകയാണ്:-

أَفَمَن يَخْلُقُ كَمَن لَّا يَخْلُقُ ۗ أَفَلَا تَذَكَّرُونَ ﴿١٧﴾

**《17》 അപ്പോൾ, സൃഷ്ടിക്കുന്ന (ഒരു) വൻ സൃഷ്ടിക്കാത്തവരെപ്പോലെയാകുന്നുവോ?! അപ്പോൾ, (ബഹുദൈവാരാധകരേ,) നിങ്ങൾ ഉറ്റാലോചിക്കുന്നില്ലേ?!**

---

《17》 أَفَمَنْ അപ്പോൾ യാതൊരുവനോ يَخْلُقُ അവൻ സൃഷ്ടിക്കുന്നു كَمَنْ യാതൊരുവനെ (യാതൊരുത്തരെ) പ്പോലെ لايَخْلُقُ അവൻ സൃഷ്ടിക്കില്ല أَفَلَاتَذَكَّرُونَ അപ്പോൾ (എന്നിരിക്കെ) നിങ്ങൾ ഉറ്റാലോചിക്കുന്നില്ലേ.

---

മുകളിൽ വിവരിച്ചതുപോലെയുള്ള വസ്തുക്കളെയൊക്കെ സൃഷ്ടിച്ചു രൂപപ്പെടുത്തിയ അല്ലാഹുവും, ഒരു അണുപോലും സൃഷ്ടിച്ചുണ്ടാക്കുവാൻ കഴിയാത്തവരും എങ്ങിനെ സമമാകും?! ഒരിക്കലും സമമാവുകയില്ലല്ലോ. എന്നിരിക്കെ, വിഗ്രഹങ്ങൾ, ദേവീദേവൻമാർ, മഹാത്മാക്കൾ എന്ന് വേണ്ട അല്ലാഹു അല്ലാത്ത ഏതൊരു വസ്തുവെയും അവന്റെ പങ്കുകാരനോ, സമാനനോ ആക്കിവെച്ചു ആരാധിക്കുന്നത് തികച്ചും വിഡ്ഢിത്തമല്ലേ?! നിങ്ങൾ ഒട്ടും ആലോചിച്ചു നോക്കുന്നില്ലേ?! എന്ന് താൽപര്യം. എന്നാൽ, മേലുദ്ധരിച്ച അനുഗ്രഹങ്ങൾ മാത്രമാണോ അല്ലാഹു മനുഷ്യരായ നിങ്ങൾക്ക് ചെയ്തുതന്നിരിക്കുന്നത്?! അല്ല:-

وَإِن تَعُدُّوا۟ نِعْمَةَ ٱللَّهِ لَا تُحْصُوهَآ ۗ

**《18》 അല്ലാഹുവിന്റെ അനുഗ്രഹത്തെ നിങ്ങൾ എണ്ണുന്നപക്ഷം നിങ്ങൾ അത് കണക്കാക്കുന്നതല്ല.**

[നിങ്ങൾക്കതിന്നു സാധ്യമല്ല].

إِنَّ ٱللَّهَ لَغَفُورٌ رَّحِيمٌ ﴿١٨﴾

**നിശ്ചയമായും അല്ലാഹു, വളരെ പൊറുക്കുന്നവനും, കരുണാനിധിയും തന്നെ.**

---

﴾18﴿ وَإِن تَعُدُّوا നിങ്ങൾ എണ്ണുന്നപക്ഷം نِعْمَةَ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹത്തെ لَا تُحْصُوهَا നിങ്ങളതിനെ കണക്കാക്കുക (തിട്ടപ്പെടുത്തുക) യില്ല إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَغَفُورٌ വളരെ പൊറുക്കുന്നവൻ തന്നെയാണ് رَحِيمٌ കരുണാനിധിയാണ്.

---

എണ്ണിയാലൊടുങ്ങാത്ത ആ അനുഗ്രഹങ്ങൾക്ക് നന്ദി കാണിക്കാതെ, നിങ്ങൾ ശിർക്കിലും തോന്നിയവാസത്തിലും മുഴുകിയിരുന്നിട്ടും തൽക്ഷണം നിങ്ങളുടെമേൽ ശിക്ഷാനടപടിയെടുക്കാതിരിക്കുന്നതും, നിങ്ങളുടെ പശ്ചാത്താപം സ്വീകരിക്കുന്നതുമൊക്കെ അവൻ പൊറുക്കുന്നവനും കരുണാനിധിയും ആയത് കൊണ്ടാണെന്ന് സാരം. സൂ: ഇബ്റാഹീം 34-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ച കാര്യങ്ങൾ ഇവിടെയും സ്മരിക്കുക.

وَٱللَّهُ يَعْلَمُ مَا تُسِرُّونَ وَمَا تُعْلِنُونَ ﴿١٩﴾

**﴾19﴿ അല്ലാഹു, നിങ്ങൾ രഹസ്യമാക്കുന്നതിനെയും, നിങ്ങൾ പരസ്യമാക്കുന്നതിനെയും അറിയുന്നു.**

وَٱلَّذِينَ يَدْعُونَ مِن دُونِ ٱللَّهِ لَا يَخْلُقُونَ شَيْـًٔا وَهُمْ يُخْلَقُونَ ﴿٢٠﴾

**﴾20﴿ അല്ലാഹുവിന്ന് പുറമെ, അവർ വിളിച്ചു (പ്രാർഥിച്ചു) കൊണ്ടിരിക്കുന്നവർ യാതൊന്നും (തന്നെ) സൃഷ്ടിക്കുന്നില്ല; അവരാകട്ടെ, സൃഷ്ടിക്കപ്പെടുകയും ചെയ്യുന്നു.**

أَمْوَٰتٌ غَيْرُ أَحْيَآءٍ ۖ وَمَا يَشْعُرُونَ أَيَّانَ يُبْعَثُونَ ﴿٢١﴾

**﴾21﴿ (അവർ) നിർജ്ജീവങ്ങളാകുന്നു; ജീവനില്ലാത്തവരാകുന്നു. ഇവർ ഏതുസമയത്ത് എഴുന്നേൽപിക്കപ്പെടുമെന്ന് അവർ അറിയുകയുമില്ല.**

---

﴾19﴿ وَاللَّهُ അല്ലാഹു, അല്ലാഹുവാകട്ടെ يَعْلَمُ അവൻ അറിയുന്നു, അറിയും مَا تُسِرُّونَ നിങ്ങൾ രഹസ്യമാക്കുന്നത് وَمَا تُعْلِنُونَ നിങ്ങൾ പരസ്യമാക്കുന്നതും ﴾20﴿ وَالَّذِينَ യാതൊരുകൂട്ടർ يَدْعُونَ അവർ വിളിക്കുന്നു, പ്രാർഥിക്കുന്നു مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ لَا يَخْلُقُونَ അവർ സൃഷ്ടിക്കുന്നില്ല, സൃഷ്ടിക്കുകയില്ല. شَيْئًا യാതൊന്നിനെയും وَهُمْ അവരാകട്ടെ, അവരോ يُخْلَقُونَ അവർ സൃഷ്ടിക്കപ്പെടുന്നു. ﴾21﴿ أَمْوَاتٌ നിർജ്ജീവങ്ങളാണ്, മരണപ്പെട്ടവരാണ് غَيْرُ أَحْيَاءٍ ജീവിക്കാത്തവരാകുന്നു, ജീവനില്ലാത്തവരാണ്, ജീവിക്കുന്നവരല്ലാത്ത وَمَا يَشْعُرُونَ അവർ (ക്ക്) അറിയുകയില്ല, ബോധ

മില്ല أَيَّانَ ഏത് സമയത്ത് എന്ന് يُبْعَثُونَ അവർ (ഇവർ) എഴുന്നേൽപിക്കപ്പെടും.

ബഹുദൈവാരാധനയുടെ നിരർഥതയും, പരദൈവങ്ങൾക്ക് അതിനുള്ള അനർഹതയുമാണ് ഈ വചനങ്ങളിൽ ചൂണ്ടിക്കാട്ടുന്നത്. ക്വുർആൻ ഒന്നാമതായി അഭിസംബോധന ചെയ്യുന്നത് അറബികളെയാണല്ലോ. അവർ ആരാധിച്ചുവരുന്നതാകട്ടെ, വിഗ്രഹങ്ങൾ മുതലായ പരദൈവങ്ങളെയുമാണ്. അവ യാതൊന്നിനെയും സൃഷ്ടിച്ചുണ്ടാക്കുന്നില്ല. അവ തന്നെയും സൃഷ്ടിക്കപ്പെട്ടവയാണ്, അവ നിർജ്ജീവങ്ങളാണ്, മേലിൽ ജീവിക്കുവാനും പോകുന്നില്ല, അവരുടെ ആരാധകൻമാരെ ഏതവസരത്തിലാണ് ക്വബ്റുകളിൽനിന്ന് എഴുന്നേൽപിക്കപ്പെടുകയെന്ന വിവരവും അവർക്കില്ല. എന്നിരിക്കെ, ഇത്രയും നിന്ദ്യവും നിസ്സാരവുമായ ഈ വസ്തുക്കളെ വിളിച്ചു പ്രാർഥിക്കുന്നത് അങ്ങേഅറ്റം അർഥശൂന്യവും പടുവങ്കത്വവുമാണല്ലോ എന്ന് താൽപര്യം.

اَمْوَات (അംവാത്തുൻ) എന്നത് مَيت (മയ്യിത്ത്) ന്റെ ബഹുവചനവും, اَحْيَاء (അഹ്യാഉ്) എന്നത് حَي (ഹയ്യ്) ന്റെ ബഹുവചനവുമാകുന്നു. 'മരണപ്പെട്ടവൻ, മരണപ്പെടുന്നവൻ, ജീവനില്ലാത്തത്, നിർജീവം' എന്നീ അർഥങ്ങളിലെല്ലാം ഉപയോഗിക്കപ്പെടുന്ന വാക്കത്രെ مَيت. ഈ അർഥങ്ങളിലെല്ലാം തന്നെ അതിന്റെ വിപരീത പദമായി വരുന്നതാണ് حَي എന്ന വാക്കും. ഈ അർഥങ്ങളിലെല്ലാം ക്വുർആനിൽ അവ രണ്ടും ഉപയോഗിക്കപ്പെട്ടുകാണാം. അപ്പോൾ, അല്ലാഹു അല്ലാത്ത എല്ലാ ആരാധ്യവസ്തുക്കളും തന്നെ-ഒരർഥത്തിലല്ലെങ്കിൽ മറ്റൊരർഥത്തിൽ أَمْوَاتٌ غَيْرُ أَحْيَاءٍ എന്ന് വിശേഷിപ്പിക്കപ്പെടാവുന്നതായിത്തീരുന്നു. സൃഷ്ടിക്കുന്നവരല്ല സൃഷ്ടിക്കപ്പെടുന്നവരാണ്-എന്നും മറ്റുമുള്ള വിഷയങ്ങളിലാകട്ടെ, വിഗ്രഹങ്ങളും വിഗ്രഹങ്ങളല്ലാത്തവയും സമമാണ്താനും.

## വിഭാഗം - 3

إِلَٰهُكُمْ إِلَٰهٌ وَاحِدٌ ۚ فَالَّذِينَ لَا يُؤْمِنُونَ بِالْآخِرَةِ قُلُوبُهُم مُّنكِرَةٌ وَهُم مُّسْتَكْبِرُونَ ﴿٢٢﴾

**《22》 നിങ്ങളുടെ ആരാധ്യൻ ഒരേ ഒരു ആരാധ്യനാകുന്നു. എന്നാൽ, പരലോകത്തിൽ വിശ്വസിക്കാത്തവർ-അവരുടെ ഹൃദയങ്ങൾ (അത്) നിഷേധിക്കുന്നവയാകുന്നു. അവർ അഹംഭാവം നടിക്കുന്നവരുമാകുന്നു.**

لَا جَرَمَ أَنَّ اللَّهَ يَعْلَمُ مَا يُسِرُّونَ وَمَا يُعْلِنُونَ ۚ إِنَّهُ لَا يُحِبُّ الْمُسْتَكْبِرِينَ ﴿٢٣﴾

**《23》 നിസ്സംശയമത്രെ, അവർ രഹസ്യമാക്കുന്നതും, അവർ പരസ്യമാക്കുന്നതും അല്ലാഹു അറിയുന്നുവെന്നുള്ളത്. നിശ്ചയമായും അവൻ, അഹംഭാവം നടിക്കുന്നവരെ ഇഷ്ടപ്പെടുകയില്ല.**

《22》 إِلَٰهُكُمْ നിങ്ങളുടെ ആരാധ്യൻ, ദൈവം إِلَٰهٌ وَاحِدٌ ഒരേ ആരാധ്യനാണ്, ഏകദൈവമാകുന്നു فَالَّذِينَ لَا يُؤْمِنُونَ എന്നാൽ വിശ്വസിക്കാത്തവർ بِالْآخِرَةِ പരലോകത്തിൽ قُلُوبُهُمْ അവരുടെ ഹൃദയങ്ങൾ مُنكِرَةٌ നിഷേധിക്കുന്ന (വെറുക്കുന്ന-പ്രതിഷേധിക്കുന്ന)

വയാകുന്നു وَهُمْ അവർ, അവരാകട്ടെ مُسْتَكْبِرُونَ അഹംഭാവം (വലുപ്പം- ഗർവ്) നടിക്കുന്നവരാണ് ﴾23﴿ لَا جَرَمَ നിസ്സംശയം, കുറ്റമല്ല, (സത്യമായും) أَنَّ اللَّهَ അല്ലാഹു (ആകുന്നു) വെന്നുള്ളത് يَعْلَمُ അവൻ അറിയുന്നു (വെന്നുള്ളത്) مَا يُسِرُّونَ അവർ രഹസ്യമാക്കുന്നത് وَمَا يُعْلِنُونَ അവർ പരസ്യമാക്കുന്നതും إِنَّهُ നിശ്ചയമമായും അവൻ لَا يُحِبُّ ഇഷ്ടപ്പെടുക (സ്നേഹിക്കുക)യില്ല الْمُسْتَكْبِرِينَ അഹംഭാവം നടിക്കുന്നവരെ

---

മുശ്രിക്കുകൾ പരലോകത്തിൽ വിശ്വസിക്കുന്നില്ല. പരലോകത്തിൽ വിശ്വസിക്കാത്തവർ അല്ലാഹുവിന്റെ ഏകത്വത്തെ നിഷേധിക്കുന്നവരും, അഹംഭാവികളുമാകുന്നു. അഥവാ അഹംഭാവം കൊണ്ടാണവർ വിശ്വസിക്കാതിരിക്കുന്നത്. അല്ലാഹു അവരെ വെറുതെ വിടുവാൻ പോകുന്നില്ല. അവരുടെ രഹസ്യവും പരസ്യവും അവൻ അറിഞ്ഞുകൊണ്ടിരിക്കുന്നുണ്ട്. അതനുസരിച്ചുള്ള നടപടി അവൻ എടുക്കുകതന്നെ ചെയ്യും എന്ന് സാരം.

മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു: 'അല്ലാഹുവിനെക്കുറിച്ചു മാത്രം പ്രസ്താവിക്കപ്പെട്ടാൽ, പരലോകത്തിൽ വിശ്വസിക്കാത്തവരുടെ ഹൃദയങ്ങൾ അറച്ചു ചുളുങ്ങിപ്പോകും. അവന് പുറമെയുള്ളവരെപ്പറ്റി പ്രസ്താവിക്കപ്പെട്ടാൽ, അപ്പോഴതാ അവർ, സന്തോഷം പ്രകടിപ്പിക്കുകയും ചെയ്യുന്നു!' (സുമർ 45) വീണ്ടും ഒരു സ്ഥലത്ത് പറയുന്നു: 'നിശ്ചയമമായും, എന്നെ ആരാധിക്കുന്നതിനെപ്പറ്റി അഹംഭാവം നടിക്കുന്നവർ, നിന്ദ്യരായിക്കൊണ്ട് വഴിയെ ജഹന്നമിൽ പ്രവേശിക്കുന്നതാണ്'. (40:60) നബിﷺ പറഞ്ഞതായി ഇബ്നു മസ്ഊദ് (റ) ഉദ്ധരിക്കുന്നു: 'അണുത്തൂക്കം ഹൃദയത്തിൽ അഹംഭാവമുള്ളവൻ സ്വർഗത്തിൽ പ്രവേശിക്കുകയില്ല. അണുത്തൂക്കം സത്യവിശ്വാസം ഹൃദയത്തിലുള്ളവൻ നരകത്തിൽ പ്രവേശിക്കുകയുമില്ല'. അപ്പോൾ, ഒരാൾ ചോദിച്ചു: 'റസൂലേ, ഒരാൾ അവന്റെ വസ്ത്രം നല്ലതായിരിക്കുവാനും, ചെരിപ്പു നല്ലതായിരിക്കുവാനും ഇഷ്ടപ്പെടുന്നു. (ഇത് അഹംഭാവമാകുമോ?)' അപ്പോൾ തിരുമേനി പറഞ്ഞു: 'നിശ്ചയമായും അല്ലാഹു സുന്ദരനാണ്. അവൻ സൗന്ദര്യത്തെ ഇഷ്ടപ്പെടുന്നു. അഹംഭാവം എന്നാൽ, യഥാർഥത്തെ ധിക്കരിക്കലും, മനുഷ്യരോട് അവഗണന കാണിക്കലുമാകുന്നു'. (മു;തി;ദാ.)

وَإِذَا قِيلَ لَهُم مَّاذَآ أَنزَلَ رَبُّكُمْ ۙ قَالُوٓا۟ أَسَـٰطِيرُ ٱلْأَوَّلِينَ ﴿٢٤﴾

**﴾24﴿ 'നിങ്ങളുടെ റബ്ബ് അവതരിപ്പിച്ചത് എന്താണ്?' എന്ന് അവരോട് പറയപ്പെട്ടാൽ, അവർ പറയും: 'പൂർവികന്മാരുടെ പുരാണകഥകൾ' എന്ന്.**

لِيَحْمِلُوٓا۟ أَوْزَارَهُمْ كَامِلَةً يَوْمَ ٱلْقِيَـٰمَةِ ۙ وَمِنْ أَوْزَارِ ٱلَّذِينَ يُضِلُّونَهُم بِغَيْرِ عِلْمٍ ۗ أَلَا سَآءَ مَا

**﴾25﴿ (അതെ) ക്വിയാമത്ത് നാളിൽ അവർ തങ്ങളുടെ കുറ്റ (ഭാര) ങ്ങൾ പൂർണമായും വഹിക്കുവാൻ വേണ്ടി; (കൂടാതെ) യാതൊരു കൂട്ടരെ അറിവില്ലാതെ തങ്ങൾ വഴിപിഴപ്പിക്കുന്നുവോ അവരുടെ കുറ്റ (ഭാര)**

يَزِرُونَ ﴿٢٥﴾

**ങ്ങളിൽ നിന്നും (കുറെ വഹിക്കുവാൻ വേണ്ടി). അല്ലാ (-അറിയുക) ! അവർ പേറുന്നത് [അവരുടെ കുറ്റഭാരം] വളരെ മോശം!**

---

﴾24﴿ وَإِذَاقِيلَ പറയ (ചോദിക്ക) പ്പെട്ടാൽ لَهُمْ അവരോട് مَاذَا എന്തൊന്നാണ് أَنزَلَ ഇറക്കിയത് رَبُّكُمْ നിങ്ങളുടെ റബ്ബ് قَالُوا അവർ പറയും أَسَاطِيرُ പുരാണകഥകൾ (ഐതിഹ്യങ്ങൾ) ആകുന്നു الأَوَّلِينَ പൂർവ്വികന്മാരുടെ ﴾25﴿ لِيَحْمِلُوا അവർ വഹിക്കു (പേറു) വാൻ വേണ്ടി أَوْزَارَهُمْ അവരുടെ കുറ്റങ്ങളെ, ഭാരങ്ങളെ كَامِلَةً പൂർത്തിയായ നിലയിൽ يَوْمَ الْقِيَامَةِ ഖിയാമത്ത് നാളിൽ وَمِنْ أَوْزَارِ കുറ്റ (ഭാര) ങ്ങളിൽനിന്നും (ചിലത്) الَّذِينَ يُضِلُّونَهُمْ അവരെ വഴിപിഴപ്പിക്കുന്നവരുടെ بِغَيْرِ عِلْمٍ അറിവുകൂടാതെ, അറിവില്ലാതെ أَلَا അല്ലാ, അറിയുക سَاءَ വളരെ മോശം, എത്രയോ ചീത്ത مَا يَزِرُونَ അവർ വഹിക്കുന്ന(കുറ്റം പേറുന്ന)ത്.

---

ആ അഹംഭാവികളോട്-ആരെങ്കിലും വല്ലപ്പോഴും എന്താണ് അല്ലാഹു നബിﷺക്ക് അവതരിപ്പിച്ചിരിക്കുന്നതെന്ന് ചോദിച്ചാൽ അതിന് ശരിക്ക് ഒരു മറുപടി പറയുവാൻപോലും അവർ തയ്യാറല്ല. എന്തോ ചില പഴംപുരാണങ്ങളും ഐതിഹ്യങ്ങളും എന്നേ മറുപടി പറയൂ. അതിന്റെ ഫലമോ? അവരുടെ തെറ്റുകുറ്റങ്ങളുടെ പാപഭാരം പരിപൂർണമായിത്തന്നെ ഖിയാമത്ത് നാളിൽ അവർ പേറേണ്ടിവരും. അത്രയുമല്ല, അല്ലാഹു അവതരിപ്പിച്ചതിനെ (ക്വുർആനെ) പ്പറ്റി പുരാണങ്ങളെന്നും, ജാലവിദ്യയെന്നും, ഭ്രാന്തെന്നുമൊക്കെപ്പറഞ്ഞു വിവരമില്ലാത്ത ആളുകളെ അവർ വഴിപിഴപ്പിച്ചുകൊണ്ടിരിക്കുകയാണല്ലോ. അവരുടെ പാപഭാരങ്ങളിൽ നിന്ന് ഒരു പങ്കുംകൂടി ആ അഹംഭാവികൾ പേറേണ്ടതായി വരും. അപ്പോൾ അവരുടെ സ്ഥിതി വളരെ ശോചനീയംതന്നെ!

മനുഷ്യരെ വഴിപിഴപ്പിക്കുന്ന നേതാക്കളെപ്പറ്റി അല്ലാഹു പറയുന്നു: 'അവർ അവരുടെ ഭാരങ്ങളും, അവരുടെ ഭാരങ്ങളോടൊപ്പം വേറെ ഭാരങ്ങളും വഹിക്കേണ്ടി വരുക തന്നെ ചെയ്യും'. (അൻകബൂത്ത് 13) സ്വയം പിഴച്ചുപോയതിന്റെയും, വ്യാജം കെട്ടിപ്പറഞ്ഞതിന്റെയും, വിവരമില്ലാത്തവരെ വഴിപിഴപ്പിക്കുവാൻ ശ്രമിച്ചതിന്റെയും കുറ്റങ്ങൾക്ക് പുറമെ, ആ വഴിപിഴച്ചവർ ചെയ്യുന്ന കുറ്റങ്ങൾക്കൊക്കെ കാരണക്കാരായതിന്റെ പേരിലും ഇവർ ശിക്ഷാർഹരായിത്തീരുന്നു. നേർമാർഗത്തിലേക്ക് ക്ഷണിക്കുന്നവന് അവനെ പിൻപറ്റിയവരുടെ പ്രതിഫലത്തിൽ ഒരു കുറവും വരാതെ തന്നെ, അവരുടെ അതേ മാതിരി പ്രതിഫലം ലഭിക്കുന്നതാണെന്നും, ദുർമാർഗത്തിലേക്ക് ക്ഷണിക്കുന്നവന് അവൻ പിൻപറ്റിയവരുടെ കുറ്റത്തിൽ ഒരു കുറവും വരാതെ തന്നെ അവരുടെ കുറ്റങ്ങളുടെ അത്ര കുറ്റം ഉണ്ടായിരിക്കുമെന്നും മുസ്ലിം (റ) ഉദ്ധരിച്ച നബിവചനം ഇവിടെ പ്രസ്താവ്യമാകുന്നു.

ഹജ്ജ് കാലങ്ങളിൽ അന്യരാജ്യത്തുനിന്ന് ഹജ്ജിന് വരുന്നവർക്കിടയിൽ നബിﷺയെയും, ക്വുർആനെയും സംബന്ധിച്ചു ജാലവിദ്യ, ഭ്രാന്ത്, ജോൽസ്യം, പുരാണകഥ എന്നൊക്കെപ്പറഞ്ഞു പ്രചരിപ്പിക്കുവാൻ ഖാലിദുബ്നു ഉക്ബത്തിന്റെ നേതൃത്വത്തിൽ പല ആളുകളും മക്കയിലെ വഴികൾ ഓരോരുത്തരായി ഭാഗിച്ചെടുത്തിരുന്നതായി പല രിവായത്തുകളിലും കാണാം. ഇത് പോലെയുള്ള പല സംരംഭങ്ങളും പ്രചാ

രവേലകളും ഖുറൈശികൾ നടത്തിവന്നിരുന്നു. ദുർമാർഗത്തിലേക്കും അന്ധവിശ്വാസങ്ങളിലേക്കും ജനങ്ങളെ പ്രേരിപ്പിക്കുന്ന എല്ലാവർക്കും ബാധകമാണ് അല്ലാഹുവിന്റെ ഈ താക്കീത്.

## വിഭാഗം - 4

قَدْ مَكَرَ ٱلَّذِينَ مِن قَبْلِهِمْ فَأَتَى ٱللَّهُ بُنْيَٰنَهُم مِّنَ ٱلْقَوَاعِدِ فَخَرَّ عَلَيْهِمُ ٱلسَّقْفُ مِن فَوْقِهِمْ وَأَتَىٰهُمُ ٱلْعَذَابُ مِنْ حَيْثُ لَا يَشْعُرُونَ ﴿٢٦﴾

**《26》 ഇവരുടെ മുമ്പുള്ളവർ (കു) തന്ത്രം പ്രയോഗിക്കുകയുണ്ടായി; അപ്പോൾ, (കുതന്ത്രങ്ങളാകുന്ന) അവരുടെ കെട്ടിടത്തിങ്കൽ (അതിന്റെ) അടിത്തറകളിലൂടെ അല്ലാഹു ചെന്നു; എന്നിട്ട് അവരുടെ മുകളിൽനിന്ന് മേൽപുര അവരുടെ മേൽ പൊളിഞ്ഞുവീണു. അവർ അറിയാത്തവിധത്തിലൂടെ ശിക്ഷ അവർക്ക് വരുകയും ചെയ്തു.**

ثُمَّ يَوْمَ ٱلْقِيَٰمَةِ يُخْزِيهِمْ

**《27》 പിന്നെ, ഖിയാമത്ത് നാളിൽ അവൻ അവരെ അപമാനത്തിലാക്കുകയും ചെയ്യും.**

وَيَقُولُ أَيْنَ شُرَكَآءِىَ ٱلَّذِينَ كُنتُمْ تُشَٰٓقُّونَ فِيهِمْ ۚ

**അവൻ പറയുന്നതുമാണ്: 'യാതൊരു കൂട്ടരുടെ കാര്യത്തിൽ നിങ്ങൾ ചേരിപിരിഞ്ഞു (മൽസരിച്ചു) കൊണ്ടിരുന്നുവോ അങ്ങിനെയുള്ള എന്റെ (ആ) പങ്കുകാർ എവിടെ!'**

قَالَ ٱلَّذِينَ أُوتُوا۟ ٱلْعِلْمَ إِنَّ ٱلْخِزْىَ ٱلْيَوْمَ وَٱلسُّوٓءَ عَلَى ٱلْكَٰفِرِينَ ﴿٢٧﴾

**അറിവ് നൽകപ്പെട്ടവർ പറയും: 'നിശ്ചയമായും, ഇന്ന് അപമാനവും തിന്മ [ശിക്ഷ]യും അവിശ്വാസികളുടെ മേലാകുന്നു.'**

---

《26》 قَدْمَكَرَ (കു) തന്ത്രം പ്രയോഗിച്ചിട്ടുണ്ട് الَّذِينَ مِنْ قَبْلِهِمْ ഇ (അ) വരുടെ മുമ്പുള്ളവർ فَأَتَى അപ്പോൾ (എന്നിട്ട്) ചെന്നു اللَّهُ അല്ലാഹു بُنْيَانَهُمْ അവരുടെ കെട്ടിടത്തിങ്കൽ مِنَ الْقَوَاعِدِ അടിത്തറകളിലൂടെ, തറകളിൽനിന്ന് فَخَرَّ എന്നിട്ട് പൊളിഞ്ഞുവീണു عَلَيْهِمُ അവരുടെമേൽ السَّقْفُ മേൽപുര مِنْ فَوْقِهِمْ അവരുടെ മീതെ നിന്ന് وَأَتَاهُمُ അവർക്ക് വരുകയും ചെയ്തു الْعَذَابُ ശിക്ഷ مِنْ حَيْثُ വിധത്തിലൂടെ لَا يَشْعُرُونَ അവർ അറിയാത്ത 《27》 ثُمَّ പിന്നെ, പുറമെ يَوْمَ الْقِيَامَةِ ഖിയാമത്ത് നാളിൽ يُخْزِيهِمْ അവൻ അവരെ അപ

മാനപ്പെടുത്തും وَيَقُولُ അവൻ പറയുകയും أَيْنَ എവിടെ شُرَكَآءِيَ എന്റെ പങ്കുകാർ ٱلَّذِينَ യാതൊരുവർ كُنتُمْ تُشَٰٓقُّونَ നിങ്ങൾ ചേരിപിരിഞ്ഞിരുന്നു (മൽസരിച്ചിരുന്നു) فِيهِمْ അവരിൽ (അവരുടെ കാര്യത്തിൽ) قَالَ പറയും ٱلَّذِينَ أُوتُوا۟ നൽകപ്പെട്ടവർ ٱلْعِلْمَ അറിവ് إِنَّ ٱلْخِزْيَ നിശ്ചയമായും അപമാനം ٱلْيَوْمَ ഇന്ന് وَٱلسُّوٓءَ തിന്മയും, മോശവും عَلَى ٱلْكَٰفِرِينَ അവിശ്വാസികളുടെ മേലാകുന്നു

---

ചിലരെപ്പറ്റി അവർ എന്റെ പങ്കുകാരാണെന്ന് പറഞ്ഞുകൊണ്ട് അവരുടെ വിഷയത്തിൽ നിങ്ങൾ സത്യവിശ്വാസികളിൽനിന്ന് വേർതിരിഞ്ഞു മൽസരം പുലർത്തിവന്നിരുന്നുവല്ലോ. ആ പങ്കുകാരൊക്കെ ഇപ്പോൾ എവിടെപ്പോയി? എന്ന് അവൻ ചോദിക്കും. അവിശ്വാസികൾ ഉത്തരം മുട്ടി അപമാനത്തിലും കഷ്ടപ്പാടിലുമായിത്തീരും. ഈ സന്ദർഭത്തിൽ, മുമ്പ് ഇഹത്തിൽ വെച്ച് യഥാർഥം ഗ്രഹിക്കുകയും അവരെ അതിലേക്ക് ക്ഷണിച്ചുകൊണ്ടിരിക്കുകയും ചെയ്തിരുന്ന പ്രവാചകൻമാരും, സത്യവിശ്വാസികളും പറയുന്നതാണിത്. ഇവരുടെ ഈ പ്രസ്താവന അവിശ്വാസികളിൽ കൂടുതൽ ഖേദവും അപമാനവും ഉളവാക്കുന്നതായിരിക്കും. നബിﷺ പറഞ്ഞതായി ഇബ്നു ഉമർ (റ) ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു: 'ഓരോ വഞ്ചകന്റെയും ചന്തിയുടെ അടുത്ത് അവന്റെ വഞ്ചനയുടെ തോതനുസരിച്ച് ഓരോ കൊടി നാട്ടപ്പെടും. എന്നിട്ട് ഇത് ഇന്ന ആളുടെ മകൻ ഇന്ന ആളുടെ മകൻ ഇന്ന ആളുടെ വഞ്ചനകളാണ് എന്ന് (വിളിച്ചു) പറയപ്പെടും.' (ബു.മു.)

ٱلَّذِينَ تَتَوَفَّىٰهُمُ ٱلْمَلَٰٓئِكَةُ ظَالِمِىٓ أَنفُسِهِمْ ۖ فَأَلْقَوُا۟ ٱلسَّلَمَ مَا كُنَّا نَعْمَلُ مِن سُوٓءٍۭ ۚ بَلَىٰٓ إِنَّ ٱللَّهَ عَلِيمٌۢ بِمَا كُنتُمْ تَعْمَلُونَ ﴿٢٨﴾

**﴾28﴿ 'അതായത്, തങ്ങളുടെ സ്വന്തങ്ങളോട് അക്രമം ചെയ്യുന്നവരായിരിക്കെ, മലക്കുകൾ പൂർണമായി പിടിച്ചെടുക്കുന്നവർ [മരണപ്പെടുത്തുന്നവർ]' അപ്പോൾ, അവർ കീഴൊതുക്കം പ്രകടിപ്പിക്കും; (അവർ പറയും:) 'ഞങ്ങൾ യാതൊരു തിന്മയും [കുറ്റവും] പ്രവർത്തിച്ചിരുന്നില്ല' എന്ന്.**

**(അവരോട് പറയപ്പെടും:) 'ഇല്ലാതെ! നിശ്ചയമായും, നിങ്ങൾ പ്രവർത്തിച്ചു വന്നിരുന്നതിനെപ്പറ്റി അല്ലാഹു അറിയുന്നവനാകുന്നു.'**

فَٱدْخُلُوٓا۟ أَبْوَٰبَ جَهَنَّمَ خَٰلِدِينَ فِيهَا ۖ فَلَبِئْسَ مَثْوَى ٱلْمُتَكَبِّرِينَ ﴿٢٩﴾

**﴾29﴿ അതിനാൽ, നിങ്ങൾ 'ജഹന്നമി' [നരകത്തി]ന്റെ വാതിലുകളിൽ പ്രവേശിക്കുവിൻ-അതിൽ സ്ഥിരവാസികളായിക്കൊണ്ട്; അപ്പോൾ (ആ) അഹംഭാവികളുടെ പാർപ്പിടം വളരെ ചീത്ത തന്നെ!'**

﴾28﴿ الَّذِينَ അതായത് യാതൊരുവർ تَتَوَفَّاهُمُ അവരെ പൂർണമായി പിടിച്ചെടുക്കും الْمَلَائِكَةُ മലക്കുകൾ ظَالِمِي അക്രമം ചെയ്യുന്നവരായിരിക്കെ, അക്രമികളായ നിലയിൽ أَنفُسِهِمْ തങ്ങളുടെ സ്വന്തങ്ങളോട്, തങ്ങളെത്തന്നെ فَأَلْقَوُا അപ്പോൾ അവർ ഇട്ടുകൊടുക്കും (പ്രകടിപ്പിക്കും) السَّلَمَ കീഴൊതുക്കം, സമാധാനം مَا كُنَّا ഞങ്ങളായിരുന്നില്ല نَعْمَلُ ഞങ്ങൾ പ്രവർത്തിക്കും مِن سُوءٍ ഒരു തിന്മയും, തിന്മയിൽനിന്ന് (ഒന്നും) بَلَىٰ ഇല്ലാതെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَلِيمٌ അറിയുന്നവനാണ് بِمَا كُنتُمْ നിങ്ങളായിരുന്നതുകൊണ്ട് تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കും ﴾29﴿ فَادْخُلُوا അതിനാൽ നിങ്ങൾ പ്രവേശിക്കുവിൻ أَبْوَابَ വാതിലുകളിൽ جَهَنَّمَ ജഹന്നമിന്റെ (നരകത്തിന്റെ) خَالِدِينَ സ്ഥിരവാസികളായിക്കൊണ്ട് فِيهَا അതിൽ فَلَبِئْسَ അപ്പോൾ വളരെ (എത്രയോ) ചീത്ത തന്നെ مَثْوَى പാർപ്പിടം الْمُتَكَبِّرِينَ അഹംഭാവം നടിക്കുന്നവരുടെ

---

കഴിഞ്ഞ വചനങ്ങളുടെ തുടർച്ച തന്നെയാണ് ഈ വചനങ്ങളും. الَّذِينَ تَتَوَفَّاهُمُ الخ (തങ്ങളുടെ സ്വന്തങ്ങളോട് അക്രമം ചെയ്യുന്നവരായിരിക്കെ മലക്കുകൾ പൂർണമായി പിടിച്ചെടുക്കുന്നവർ) എന്ന് അവിശ്വാസികളെ വിശേഷിപ്പിച്ചുകൊണ്ടുള്ള വാക്യം അല്ലാഹുവിന്റെ വാക്കായും അറിവ് നൽകപ്പെട്ടവരുടെ (الَّذِينَ أُوتُوا الْعِلْمَ) വാക്കായും വരാവുന്നതാണ്. രണ്ടായിരുന്നാലും കാര്യം ഒന്നുതന്നെ. അക്രമികളായിരിക്കുമ്പോൾ മലക്കുകൾ പിടിച്ചെടുക്കുന്നവർ എന്ന് വിശേഷിപ്പിച്ചതിൽ, മരണത്തോട് കൂടിത്തന്നെ അവർ കഷ്ടതകളും യാതനകളും അനുഭവിക്കുവാൻ തുടങ്ങിയിട്ടുണ്ടെന്ന സൂചനയാണുള്ളത്. സൂ: അൻആം 93; അൻഫാൽ 50; മുഹമ്മദ് 27 എന്നീ വചനങ്ങളിൽ ഇത് വ്യക്തമായി ത്തന്നെ പ്രസ്താവിച്ചിട്ടുമുണ്ട്. അപമാനവും കഷ്ടപ്പാടും സഹിക്കാതാവുമ്പോൾ ആ അഹംഭാവികൾ, തങ്ങൾ കുറ്റമൊന്നും ചെയ്തിട്ടില്ലെന്ന് പറഞ്ഞു താഴ്മയും വിനയവും പ്രകടിപ്പിക്കുമെന്നും, അതുകൊണ്ട് ഒരു പ്രയോജനവും അവർക്ക് ലഭിക്കുവാനില്ലെന്നും, അല്ലാഹുവിന് അവരുടെ രഹസ്യപരസ്യങ്ങളെല്ലാം അറിയാവുന്നതാണെന്നും സ്ഥിരമായ നരകശിക്ഷ മാത്രമായിരിക്കും അവർക്കാധാരമെന്നുമാണ് പിന്നീട് പറഞ്ഞതിന്റെ ചുരുക്കം. അവിശ്വാസികളുടെ സ്ഥിതിഗതികൾ പലതും വിവരിച്ചശേഷം സത്യവിശ്വാസികളുടെ സ്ഥിതിഗതികളെന്തായിരിക്കുമെന്ന് വിവരിക്കുന്നു:-

۞ وَقِيلَ لِلَّذِينَ ٱتَّقَوْا۟ مَاذَآ أَنزَلَ رَبُّكُمْ ۚ قَالُوا۟ خَيْرًا ۗ

**﴾30﴿ 'നിങ്ങളുടെ റബ്ബ് എന്താണ് അവതരിപ്പിച്ചത്?' എന്ന് സൂക്ഷ്മത പാലിച്ചവരോട് പറയപ്പെടും. അവർ പറയും: 'ഉത്തമമായത് (തന്നെ).'**

لِّلَّذِينَ أَحْسَنُوا۟ فِى هَـٰذِهِ ٱلدُّنْيَا حَسَنَةٌ ۚ وَلَدَارُ ٱلْـَٔاخِرَةِ خَيْرٌ ۚ

**നന്മ പ്രവർത്തിച്ചവർക്ക് ഈ ഇഹലോകത്ത് നന്മയുണ്ടായിരിക്കും; പരലോകഭവനമാകട്ടെ, ഏറ്റം ഉത്തമവുമാകുന്നു.**

وَلَنِعْمَ دَارُ ٱلْمُتَّقِينَ ﴿٣٠﴾

സൂക്ഷ്മത പാലിക്കുന്നവരുടെ ഭവനം എത്രയോ നല്ലതുതന്നെ!

جَنَّٰتُ عَدْنٍ يَدْخُلُونَهَا تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ ۖ لَهُمْ فِيهَا مَا يَشَآءُونَ ۚ كَذَٰلِكَ يَجْزِى ٱللَّهُ ٱلْمُتَّقِينَ ﴿٣١﴾

《31》 (അതെ) അവർ പ്രവേശിക്കുന്നതായ (ആ) സ്ഥിരവാസത്തിന്റെ സ്വർഗങ്ങൾ! അവയുടെ അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കും. അവർ ഉദ്ദേശിക്കുന്നത് (എന്തും) അവർക്കതിൽ ഉണ്ട്. അപ്രകാരമത്രെ, സൂക്ഷ്മത പാലിക്കുന്നവർക്ക് അല്ലാഹു പ്രതിഫലം നൽകുന്നത്.

ٱلَّذِينَ تَتَوَفَّىٰهُمُ ٱلْمَلَٰٓئِكَةُ طَيِّبِينَ ۙ يَقُولُونَ سَلَٰمٌ عَلَيْكُمُ ٱدْخُلُوا۟ ٱلْجَنَّةَ بِمَا كُنتُمْ تَعْمَلُونَ ﴿٣٢﴾

《32》 അതായത്, തങ്ങൾ (നല്ല) വിശിഷ്ടന്മാരായിരിക്കെ മലക്കുകൾ പൂർണമായി പിടിച്ചെടുക്കുന്ന [മരണപ്പെടുത്തുന്ന] വർക്ക്. അവർ [മലക്കുകൾ] പറയും: 'നിങ്ങൾക്ക് 'സലാം' [സമാധാനാശംസ]! നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നത് നിമിത്തം നിങ്ങൾ സ്വർഗത്തിൽ പ്രവേശിച്ചുകൊള്ളുവിൻ!'

---

《30》 وَقِيلَ പറയപ്പെടും, പറയപ്പെട്ടു لِلَّذِينَ اتَّقَوْا സൂക്ഷ്മത പാലിച്ചവരോട് مَاذَا أَنزَلَ എന്താണ് അവതരിപ്പിച്ചത് رَبُّكُمْ നിങ്ങളുടെ റബ്ബ് قَالُوا അവർ പറയും, പറഞ്ഞു خَيْرًا നല്ലത്, ഉത്തമമായത് لِلَّذِينَ യാതൊരുവർക്കുണ്ട് (ഉണ്ടായിരിക്കും) أَحْسَنُوا നന്മ പ്രവർത്തിച്ച, പുണ്യം ചെയ്ത فِي هَٰذِهِ الدُّنْيَا ഈ ഇഹത്തിൽ حَسَنَةٌ നന്മ, പുണ്യം وَلَدَارُ الآخِرَةِ പരലോകഭവനം ആകട്ടെ, പരലോകഭവനം തന്നെ خَيْرٌ ഉത്തമം, ഏറ്റം നല്ലത് وَلَنِعْمَ എത്രയോ (വളരെ) നല്ലതുതന്നെ دَارُ വീട്, ഭവനം, വസതി الْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവരുടെ 《31》 جَنَّاتُ അതായത് സ്വർഗങ്ങൾ عَدْنٍ (സ്ഥിര) വാസത്തിന്റെ يَدْخُلُونَهَا അവരതിൽ കടക്കും تَجْرِي നടക്കും (ഒഴുകും) مِن تَحْتِهَا അതിന്റെ അടിയിലൂടെ الأَنْهَارُ നദികൾ لَهُمْ അവർക്കുണ്ട്, ഉണ്ടായിരിക്കും فِيهَا അതിൽ مَا يَشَاءُونَ അവർ ഉദ്ദേശിക്കുന്നത് كَذَٰلِكَ അപ്രകാരമാണ്, അതുപോലെ يَجْزِي اللَّهُ അല്ലാഹു പ്രതിഫലം നൽകുക, പ്രതിഫലം കൊടുക്കുന്നു الْمُتَّقِينَ സൂക്ഷ്മത പാലിക്കുന്നവർക്ക് 《32》 الَّذِينَ അതായത് യാതൊരുവർ تَتَوَفَّاهُمُ അവരെ പൂർണമായി പിടിച്ചെടുക്കും الْمَلَائِكَةُ മലക്കുകൾ طَيِّبِينَ നല്ലവ (വിശിഷ്ട-പരിശുദ്ധ) രായിരിക്കെ يَقُولُونَ അവർ പറയും سَلَامٌ സലാം عَلَيْكُمُ നിങ്ങൾക്ക്, നിങ്ങളിലുണ്ടാവട്ടെ ادْخُلُوا പ്രവേശിക്കുവിൻ الْجَنَّةَ

സ്വർഗത്തിൽ بِمَا كُنتُمْ നിങ്ങളായിരുന്നത് നിമിത്തം تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കും.

---

അവിശ്വാസികളായ അഹംഭാവികളും, അല്ലാഹുവിന്റെ വിധിവിലക്കുകളെ സൂക്ഷിക്കുന്ന ഭയഭക്തന്മാരും എല്ലാ രംഗത്തും പരസ്പര വിരുദ്ധമായ നിലപാടിലായിരിക്കും ഉണ്ടായിരിക്കുക. 'അല്ലാഹു എന്ത് അവതരിപ്പിച്ചു' എന്ന് ചോദിക്കപ്പെടുമ്പോൾ അവിശ്വാസികളായ ആ അഹംഭാവികളുടെ മറുപടി 'പുരാണകഥകൾ' എന്നായിരിക്കും. ഭയഭക്തരായ സത്യവിശ്വാസികളാകട്ടെ, 'ഉത്തമമായത്'– അഥവാ മനുഷ്യന് വേണ്ടപ്പെട്ടത്– എന്നായിരിക്കും പറയുക. അവർക്ക് ഇഹത്തിൽ വെച്ച് നേടിയെടുക്കുവാൻ കഴിഞ്ഞത് അവരുടെ സ്വന്തം കുറ്റഭാരങ്ങളും, അവരാൽ വഴിപിഴച്ചവരുടെ കുറ്റഭാരത്തിന്റെ പങ്കുമായിരുന്നു. ഇവരാകട്ടെ, ഇഹത്തിൽ വെച്ച് നന്മ നേടിയെടുത്തു. അഥവാ സൽക്കർമങ്ങൾ ചെയ്തു. സന്തുഷ്ടരും സമാധാനചിത്തരുമായി ജീവിക്കുകയും ചെയ്തു. മരണപ്പെടുമ്പോൾ അവരോട് മലക്കുകൾ പരുഷവും കടുത്തതുമായ പെരുമാറ്റമായിരുന്നു പെരുമാറിയത്. ഇവരോടാകട്ടെ, അനുമോദനവും സ്വാഗതവും പറഞ്ഞുകൊണ്ട് സന്തോഷത്തോടെയാണ് പെരുമാറിയത്. പരത്തിൽ അവർക്ക് ലഭിച്ചത് സ്ഥിരമായ നരകശിക്ഷയായിരുന്നു. ഇവർക്കോ? ശാശ്വതമായ സ്വർഗീയ ജീവിതവും! ചുരുക്കത്തിൽ ഇഹത്തിലും പരത്തിലുമെല്ലാം അവർ പരസ്പര വിരുദ്ധർ തന്നെ.

هَلْ يَنظُرُونَ إِلَّآ أَن تَأْتِيَهُمُ ٱلْمَلَـٰٓئِكَةُ أَوْ يَأْتِىَ أَمْرُ رَبِّكَ ۚ

**﴾33﴿ അവർ [അവിശ്വാസികൾ] തങ്ങൾക്ക് മലക്കുകൾ വരുന്നതിനെയോ, നിന്റെ റബ്ബിന്റെ കൽപന വരുന്നതിനെയോ, അല്ലാതെ നോക്കിക്കൊണ്ടിരിക്കുന്നുവോ?! (മറ്റൊന്നും അവർക്ക് കാത്തിരിക്കുവാനില്ല.)**

كَذَٰلِكَ فَعَلَ ٱلَّذِينَ مِن قَبْلِهِمْ ۚ وَمَا ظَلَمَهُمُ ٱللَّهُ وَلَـٰكِن كَانُوٓا۟ أَنفُسَهُمْ يَظْلِمُونَ ﴿٣٣﴾

**[അവർ ചെയ്ത] അതുപോലെ, അവരുടെ മുമ്പുള്ളവരും ചെയ്തിരിക്കുന്നു. അവരെ അല്ലാഹു അക്രമിച്ചിട്ടില്ല; എങ്കിലും അവർ അവരെത്തന്നെയായിരുന്നു അക്രമിച്ചിരുന്നത്.**

فَأَصَابَهُمْ سَيِّـَٔاتُ مَا عَمِلُوا۟ وَحَاقَ بِهِم مَّا كَانُوا۟ بِهِۦ يَسْتَهْزِءُونَ ﴿٣٤﴾

**﴾34﴿ അങ്ങനെ, അവർ പ്രവർത്തിച്ചതിന്റെ തിന്മകൾ അവർക്ക് ബാധിച്ചു. അവർ ഏതൊന്നിനെക്കുറിച്ച് പരിഹാസംകൊണ്ടിരുന്നുവോ അത് [ആശിക്ഷ] അവരിൽ വലയം ചെയ്കയും ചെയ്തു.**

---

﴾33﴿ هَلْ يَنظُرُونَ അവർ നോക്കുന്നു (കാത്തിരിക്കുന്നു) വോ إِلاأَنْ تَأْتِيَهُمُ അവർക്ക് വരുന്നതിനെയല്ലാതെ الْمَلَائِكَةُ മലക്കുകൾ أَوْ يَأْتِيَ അല്ലെങ്കിൽ വരുന്നതിനെ أَمْرُ رَبِّكَ

ٱلَّذِينَ مِن قَبْلِهِمْ നിന്റെ റബ്ബിന്റെ കൽപന كَذَٰلِكَ അപ്രകാരം, അതുപോലെ فَعَلَ ചെയ്തു അവരുടെ മുമ്പുള്ളവർ وَمَا ظَلَمَهُمُ അവരെ അക്രമിച്ചിട്ടുമില്ല ٱللَّهُ അല്ലാഹു وَلَٰكِن എങ്കിലും كَانُوٓا۟ അവരായിരുന്നു أَنفُسَهُمْ തങ്ങളുടെ സ്വന്തങ്ങളോട്, തങ്ങളോട് തന്നെ يَظْلِمُونَ അക്രമം പ്രവർത്തിക്കും ﴾34﴿ فَأَصَابَهُمْ അങ്ങനെ (അതിനാൽ) അവർക്ക് ബാധിച്ചു, എത്തി سَيِّـَٔاتُ തിന്മകൾ مَا عَمِلُوا۟ അവർ പ്രവർത്തിച്ചതിന്റെ وَحَاقَ വലയം ചെയ്കയും ചെയ്തു, ഇറങ്ങുകയും ചെയ്തു بِهِم അവരിൽ, അവർക്ക് مَّا كَانُوا۟ അവരായിരുന്നത് بِهِۦ അതിനെപ്പറ്റി يَسْتَهْزِءُونَ അവർ പരിഹാസം കൊള്ളും.

---

അല്ലാഹു അവതരിപ്പിച്ചത് പുരാണകഥകളാണെന്നും മറ്റും പറഞ്ഞു പരിഹസിക്കുന്ന ഈ അവിശ്വാസികൾക്ക് ഒന്നുകിൽ മലക്കുകൾ വന്നു അവരെ മരണപ്പെടുത്തുന്നതിനെ, അല്ലെങ്കിൽ അവർക്ക് വല്ല പൊതുശിക്ഷയും ബാധിക്കുവാനുള്ള അല്ലാഹുവിന്റെ കൽപനയെ അല്ലാതെ മറ്റൊന്നും കാത്തിരിക്കുവാനില്ല. ഇവയിൽ ഏത് സംഭവിച്ചാലും അവരുടെ കാര്യം കഷ്ടംതന്നെ. ഇവരെപ്പോലെ, ഇവരുടെ മുമ്പുള്ളവരും പരിഹസിക്കുകയുണ്ടായിട്ടുണ്ട്. അവർ അല്ലാഹുവിന്റെ ശിക്ഷക്ക് വിധേയരാകുകയാണുണ്ടായത്. അല്ലാഹു അവരോട് ചെയ്ത ഒരു അനീതിയായിരുന്നില്ല– അവർ അവരോട് തന്നെ ചെയ്ത അനീതികളുടെ ഫലമായിരുന്നു–അത്. അവരുടെ ഗതി ഇവർക്കും വന്നേക്കുമെന്ന് ഇവർ ഓർത്തിരിക്കട്ടെ.

## വിഭാഗം – 5

وَقَالَ ٱلَّذِينَ أَشْرَكُوا۟ لَوْ شَآءَ ٱللَّهُ مَا عَبَدْنَا مِن دُونِهِۦ مِن شَىْءٍ نَّحْنُ وَلَآ ءَابَآؤُنَا وَلَا حَرَّمْنَا مِن دُونِهِۦ مِن شَىْءٍ ۚ

**﴾35﴿ (അല്ലാഹുവിനോട്) പങ്ക് ചേർത്തവർ പറയുകയാണ്: 'അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ, ഞങ്ങളാകട്ടെ, ഞങ്ങളുടെ പിതാക്കളാകട്ടെ. അവനു പുറമെ യാതൊരു വസ്തുവെയും ആരാധിക്കുമായിരുന്നില്ല; അവനെ കൂടാതെ ഞങ്ങൾ (സ്വന്തം നിലക്ക്) യാതൊന്നിനെയും നിഷിദ്ധമാക്കുകയും ചെയ്യുമായിരുന്നില്ല.**

كَذَٰلِكَ فَعَلَ ٱلَّذِينَ مِن قَبْلِهِمْ ۚ فَهَلْ عَلَى ٱلرُّسُلِ إِلَّا ٱلْبَلَٰغُ ٱلْمُبِينُ ﴿٣٥﴾

**അതുപോലെ, അവരുടെ മുമ്പുള്ളവരും ചെയ്തിരിക്കുന്നു. എന്നാൽ, റസൂലുകളുടെമേൽ സ്പഷ്ടമായ പ്രബോധനമല്ലാതെ (ബാധ്യത) യുണ്ടോ?**

---

﴾35﴿ وَقَالَ പറയുകയും ചെയ്തു, പറയുകയാണ്, പറയുന്നു ٱلَّذِينَ أَشْرَكُوا۟ ശിർക്ക് ചെയ്തവർ, പങ്കുചേർത്തവർ لَوْ شَآءَ ٱللَّهُ അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ مَا عَبَدْنَا ഞങ്ങൾ

ആരാധിക്കയില്ലായിരുന്നു, ആരാധിക്കുമായിരുന്നില്ല مِن دُونِهِ അവന് പുറമെ, അവനെ കൂടാതെ مِن شَيْءٍ യാതൊന്നിനെയും نَحْنُ ഞങ്ങൾ (തന്നെയും) وَلَا آبَاؤُنَا ഞങ്ങളുടെ പിതാക്കളുമില്ല وَلَا حَرَّمْنَا ഞങ്ങൾ നിഷിദ്ധമാക്കുകയുമില്ലായിരുന്നു مِن دُونِهِ അവനെ കൂടാതെ مِن شَيْءٍ യാതൊന്നിനെയും كَذَٰلِكَ അപ്രകാരം فَعَلَ ചെയ്തിരിക്കുന്നു الَّذِينَ مِن قَبْلِهِمْ അവരുടെ മുമ്പുള്ളവർ فَهَلْ അപ്പോൾ (എന്നാൽ) ഉണ്ടോ عَلَى الرُّسُلِ റസൂലുകളുടെ മേൽ إِلَّا الْبَلَاغُ പ്രബോധനം (എത്തിക്കൽ) അല്ലാതെ الْمُبِينُ പ്രത്യക്ഷമായ, സ്പഷ്ടമായ

---

അല്ലാഹു അല്ലാത്ത വസ്തുക്കളെ ആരാധിച്ചുവരുന്നതിനും, സൂ: മാഇദഃ 106 ൽ പ്രസ്താവിച്ചതുപോലെയുള്ള ചില ഭക്ഷ്യവസ്തുക്കളെ നിഷിദ്ധമാക്കിയിരുന്നതിനും മുശ്‌രിക്കുകൾ പറയാറുള്ള ഒരു ന്യായമാണ് അല്ലാഹു ഈ വചനത്തിൽ ഉദ്ധരിച്ചത്. അല്ലാഹുവിന്റെ ഉദ്ദേശ്യമനുസരിച്ചാണ് എല്ലാ കാര്യവും സംഭവിക്കുന്നത്. അപ്പോൾ ഞങ്ങളും ഞങ്ങളുടെ പൂർവ്വികന്മാരും അനുഷ്ഠിച്ചുവരുന്ന ഈ സമ്പ്രദായങ്ങളൊക്കെ അവന്റെ ഉദ്ദേശ്യപ്രകാരം ഉണ്ടായതാകുന്നു. അവൻ ഉദ്ദേശിച്ചതാകുമ്പോൾ അതെല്ലാം അവൻ തൃപ്തിപ്പെട്ടതുമായിരിക്കും. അവൻ തൃപ്തിപ്പെടാത്ത കാര്യം അവൻ ഉദ്ദേശിക്കുകയും സംഭവിപ്പിക്കുകയുമില്ല. എന്നിരിക്കെ, ഞങ്ങളെപ്പറ്റി ആക്ഷേപിക്കുന്നതിന് അർഥമില്ല എന്നൊക്കെയാണ് അവരുടെ ന്യായവാദത്തിന്റെ താൽപര്യം. റസൂലുകളുടെ നിയോഗത്തെയും, വേദഗ്രന്ഥങ്ങളുടെ അവതരണത്തെയും ചോദ്യം ചെയ്യൽ, അല്ലാഹുവിന്റെ ഉദ്ദേശ്യമനുസരിച്ചാണ് എല്ലാ കാര്യങ്ങളും സംഭവിക്കുന്നതെന്ന യാഥാർഥ്യത്തിന്റെ നേരെയുള്ള പരിഹാസം ഇതൊക്കെയാണ് ഈ വാദത്തിന്റെ പിന്നിലുള്ളത്.

മുശ്‌രിക്കുകളുടെ ഈ ന്യായവാദവും, അതിനുള്ള മറുപടിയും, സൂഃ അൻആം 148 ൽ മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. താഴെ സൂ: സുഖ്‌റുഫ്:20-ലും വരുന്നുണ്ട്. ആ രണ്ട് സ്ഥലത്തും ആവശ്യമായ വിശദീകരണങ്ങൾ നൽകിട്ടുള്ളതുകൊണ്ട് ഇവിടെ കൂടുതൽ വിശദീകരിക്കുന്നില്ല. 'ഖദ്വാ ഖദ്റി'നെ (കാര്യങ്ങളെക്കുറിച്ചുള്ള അല്ലാഹുവിന്റെ വിധിനിർണയത്തെ) നിഷേധിക്കുന്നവർ ഈ മൂന്ന് വചനങ്ങളെയും ദുർവ്യാഖ്യാനം ചെയ്യാറുള്ളതിനെപ്പറ്റി ദീർഘമായ ഒരു നിരൂപണം സൂ: ഹദീദിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിലും കാണാവുന്നതാണ്.

ഈ വാദത്തിന് ഇവിടെ അല്ലാഹു നൽകിയ മറുപടിയുടെ സാരം ഇതാകുന്നു: 'ഇവർ മാത്രമല്ല, ഇവരുടെ മുമ്പും പലരും ഇവരെപ്പോലെ അല്ലാഹു അല്ലാത്തവരെ ആരാധിക്കലും, അല്ലാഹു അനുവദനീയമാക്കിയതിനെ നിഷിദ്ധമാക്കലും ഉണ്ടായിട്ടുണ്ട്. ആരും തന്നെ, റസൂലുകളുടെ മാർഗദർശനം ലഭിക്കാതെ പിഴച്ചുപോകേണ്ടി വന്നിട്ടില്ല. പക്ഷേ, റസൂലുകളെ സംബന്ധിച്ചിടത്തോളം, സത്യ മാർഗം പ്രബോധനം ചെയ്തുകൊടുക്കുകയെന്നല്ലാതെ, എല്ലാവരെയും നേർമാർഗത്തിലാക്കുകയെന്ന ബാധ്യത അവർക്കില്ല.' അല്ലാഹു തുടരുന്നു:-

وَلَقَدْ بَعَثْنَا فِي كُلِّ أُمَّةٍ رَّسُولًا أَنِ اعْبُدُوا اللَّهَ وَاجْتَنِبُوا

**﴾36﴿ തീർച്ചയായും, എല്ലാ (ഓരോ) സമുദായത്തിലും നാം റസൂലിനെ നിയോഗിച്ചയച്ചിട്ടുണ്ട്; 'നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുകയും, 'ത്വാഗൂത്തി'നെ [ദുർമൂർത്തി**

ٱلطَّٰغُوتَ ۖ

കളെ] വെടിയുകയും ചെയ്യണ'മെന്ന് (പ്രബോധനം ചെയ്തുകൊണ്ട്).

فَمِنْهُم مَّنْ هَدَى ٱللَّهُ وَمِنْهُم مَّنْ حَقَّتْ عَلَيْهِ ٱلضَّلَٰلَةُ ۚ

**എന്നിട്ട്, അല്ലാഹു നേർമാർഗത്തിലാക്കിയവർ അവരുടെ കൂട്ടത്തിലുണ്ട്; ദുർമാർഗം അവകാശപ്പെട്ട [സ്ഥിരപ്പെട്ട]വരും അവരുടെ കൂട്ടത്തിലുണ്ട്.**

فَسِيرُوا۟ فِى ٱلْأَرْضِ فَٱنظُرُوا۟ كَيْفَ كَانَ عَٰقِبَةُ ٱلْمُكَذِّبِينَ ﴿٣٦﴾

**ആകയാൽ, നിങ്ങൾ ഭൂമിയിൽ നടന്ന് (ആ) വ്യാജമാക്കിയവരുടെ പര്യവസാനം എങ്ങിനെയാണുണ്ടായതെന്ന് നോ (ക്കി മനസ്സിലാ) ക്കുവിൻ!**

---

﴾36﴿ وَلَقَدْ بَعَثْنَا തീർച്ചയായും നാം അയച്ചി (നിയോഗിച്ചി) ട്ടുണ്ട് فِي كُلِّ أُمَّةٍ എല്ലാ സമുദായത്തിലും رَسُولًا റസൂലിനെ, (ഓരോ റസൂലിനെ) أَنِ اعْبُدُوا നിങ്ങൾ ആരാധിക്കണമെന്ന് اللهَ അല്ലാഹുവിനെ وَاجْتَنِبُوا നിങ്ങൾ വെടിയുക (ഉപേക്ഷിക്ക-വിട്ടുനിൽക്കുക) യും വേണം الطَّاغُوتَ ത്വാഗൂത്തിനെ (ദുർമൂർത്തികളെ) فَمِنْهُمْ എന്നിട്ട് (അങ്ങനെ) അവരിലുണ്ട് مَنْ هَدَى اللهُ അല്ലാഹു നേർമാർഗത്തിലാക്കിയവർ وَمِنْهُمْ അവരിലുണ്ട് مَنْ حَقَّتْ അവകാശപ്പെട്ട (സ്ഥിരപ്പെട്ട-യഥാർഥമായ)വർ عَلَيْهِ തന്റെ മേൽ الضَّلَالَةُ ദുർമാർഗം, വഴിപിഴവ് فَسِيرُوا ആകയാൽ (എന്നാൽ) നിങ്ങൾ നടക്കുവിൻ فِي الْأَرْضِ ഭൂമിയിൽ فَانْظُرُوا എന്നിട്ട് നിങ്ങൾ നോക്കുവിൻ كَيْفَ كَانَ എങ്ങിനെ ഉണ്ടായെന്ന് (ആയെന്ന്) عَاقِبَةُ പര്യവസാനം, കലാശം الْمُكَذِّبِينَ വ്യാജമാക്കിയവരുടെ

---

ആ വ്യാജവാദികളൊക്കെ ശിക്ഷക്കും നാശത്തിനും ഇരയാകുകയാണുണ്ടായതെന്ന് അപ്പോൾ നിങ്ങൾക്ക് ബോധ്യമാകും എന്ന് സാരം طاغوت (താഗൂത്ത്) എന്ന വാക്കിന്റെ അർഥവും വിവക്ഷയും സംബന്ധിച്ച് അൽബക്വറഃ 256-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചുകഴിഞ്ഞിട്ടുണ്ട്. 'ദുർമൂർത്തി' എന്നും മറ്റും അതിന് ഭാഷാന്തരം നൽകാമെന്നും, അല്ലാഹു അല്ലാത്ത എല്ലാ ആരാധ്യ വസ്തുക്കളെയും, പിശാചിനെയും ഉദ്ദേശിച്ചും, ജോത്സ്യക്കാർ, പ്രശ്നക്കാർ, മാരണക്കാർ മുതലായവരെ ഉദ്ദേശിച്ചും അത് ഉപയോഗിക്കപ്പെടാറുണ്ടെന്നുമാണ് അവിടെ പ്രസ്താവിച്ചതിന്റെ ചുരുക്കം. എല്ലാ സമുദായത്തിലും റസൂലുകളെ അയച്ചിട്ടുണ്ടെന്ന് പറഞ്ഞിരിക്കകൊണ്ട് നമ്മുടെ ഇന്ത്യയടക്കമുള്ള എല്ലാ രാജ്യങ്ങളിലും മുമ്പ് റസൂലുകൾ വന്നിരിക്കുമെന്നാണ് മനസ്സിലാകുന്നത്. 'ഒരു സമുദായത്തിലും തന്നെ ഒരു താക്കീത് നൽകുന്നവൻ കഴിഞ്ഞുപോകാതിരുന്നിട്ടില്ല, (35:24) എന്നും അല്ലാഹു പറഞ്ഞിരിക്കുന്നു. എന്നാൽ, ക്വുർആനിലോ, നബിവചനങ്ങളിലോ വ്യക്തമായി പ്രസ്താവിച്ചല്ലാതെ, ഇന്ന കാലത്ത് -ഇന്ന രാജ്യത്ത്- ഇന്ന ആൾ അല്ലാഹുവിന്റെ റസൂലായി വന്നിട്ടുണ്ടെന്ന് പറയുവാൻ നമുക്ക് സാധ്യമല്ല.

إِن تَحْرِصْ عَلَىٰ هُدَىٰهُمْ فَإِنَّ ٱللَّهَ لَا يَهْدِى مَن يُضِلُّ ۖ وَمَا لَهُم مِّن نَّـٰصِرِينَ ﴿٣٧﴾

﴿37﴾ (നബിയേ) അവരെ നേർമാർഗത്തിലാക്കുവാൻ നീ അത്യാഗ്രഹിക്കുന്നുവെങ്കിൽ, നിശ്ചയമായും, അല്ലാഹു വഴിപിഴവിലാക്കുന്നവരെ അവൻ നേർമാർഗത്തിലാക്കുകയില്ല. അവർക്ക് സഹായികളായിട്ട് (ആരും) ഇല്ലതാനും.

---

﴿37﴾ إِن تَحْرِصْ നീ അത്യാഗ്രഹിക്കുന്നു (അതിമോഹിക്കുന്നു) വെങ്കിൽ عَلَىٰ هُدَاهُمْ അവരുടെ സന്മാർഗത്തെപ്പറ്റി, അവർ നേർമാർഗത്തിലാകുന്നതിന് فَإِنَّ ٱللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു لَا يَهْدِي അവൻ നേർമാർഗത്തിലാക്കുകയില്ല مَن يُضِلُّ അവൻ വഴിപിഴവിലാക്കുന്നവനെ (രെ) وَمَا لَهُمْ അവർക്കില്ലതാനും مِّن نَّاصِرِينَ സഹായികളായിട്ട്, സഹായികളിൽ നിന്ന് (ആരും)

---

എല്ലാവരും സൻമാർഗികളും സത്യവിശ്വാസികളും ആയിത്തീരണമെന്ന് നബിﷺ അത്യാഗ്രഹം വെച്ചുകൊണ്ടിരിക്കുന്നുണ്ടെങ്കിലും അത് സാധ്യമാകുന്ന കാര്യമല്ല. അല്ലാഹു നേർമാർഗത്തിലാക്കുന്നവരേ നേർമാർഗം പ്രാപിക്കുകയുള്ളൂ. ദുർമാർഗികളെന്ന് അവൻ കണക്കാക്കിയവരെ നേർമാർഗത്തിലാക്കുവാൻ ആർക്കും സാധ്യമാകുകയില്ല...... إِنَّكَ لَا تَهْدِي مَنْ أَحْبَبْتَ وَلَٰكِنَّ (നിശ്ചയമായും, നീ ഇഷ്ടപ്പെട്ടവരെ നീ നേർമാർഗത്തിലാക്കുകയില്ല; എങ്കിലും അല്ലാഹു ഉദ്ദേശിക്കുന്നവരെ അവൻ നേർമാർഗത്തിലാക്കുന്നു. (ക്വസ്വസ് 56) ആരെയൊക്കെ നേർമാർഗത്തിലാക്കണം, ആരെയൊക്കെ ദുർമാർഗത്തിൽ സ്ഥിരപ്പെടുത്തണം എന്ന കാര്യം അല്ലാഹുവിന് നല്ലപോലെ അറിയുകയും ചെയ്യാം. അഥവാ അവന്നേ അതറിയുകയുള്ളൂ. (താഴെ 125-ാം വചനം കാണുക.)

وَأَقْسَمُوا۟ بِٱللَّهِ جَهْدَ أَيْمَـٰنِهِمْ ۙ لَا يَبْعَثُ ٱللَّهُ مَن يَمُوتُ ۚ

﴿38﴾ അവർ [അവിശ്വാസികൾ] അല്ലാഹുവിനെക്കൊണ്ട്-തങ്ങൾക്ക് കഴിയുംവിധം ശക്തിയായി- സത്യം ചെയ്തു പറയുകയാണ്: 'മരണപ്പെടുന്നവരെ അല്ലാഹു എഴുന്നേൽപിക്കുകയില്ല' എന്ന്!

بَلَىٰ وَعْدًا عَلَيْهِ حَقًّا وَلَـٰكِنَّ أَكْثَرَ ٱلنَّاسِ لَا يَعْلَمُونَ ﴿٣٨﴾

ഇല്ലാതേ, അവന്റെമേൽ (ബാധ്യത) ഉള്ള ഒരു യഥാർഥ വാഗ്ദത്തം! [അതവൻ നിറവേറ്റുക തന്നെ ചെയ്യും] എങ്കിലും, മനുഷ്യരിൽ അധികമാളും അറിയുന്നില്ല.

لِيُبَيِّنَ لَهُمُ ٱلَّذِى يَخْتَلِفُونَ فِيهِ

﴿39﴾ അവർ യാതൊന്നിൽ ഭിന്നാഭിപ്രായത്തിലാകുന്നുവോ അത് അവർക്ക് അവൻ (വ്യക്തമാക്കി)

وَلِيَعۡلَمَ ٱلَّذِينَ كَفَرُوٓاْ أَنَّهُمۡ كَانُواْ كَٰذِبِينَ ﴿٣٩﴾

**വിവരിച്ചുകൊടുക്കുവാൻ വേണ്ടിയാകുന്നു (അവരെ എഴുന്നേൽപിക്കുന്നത്); തങ്ങൾ വ്യാജം പറയുന്നവരായിരുന്നുവെന്ന് അവിശ്വാസികൾ അറിയുവാൻ വേണ്ടിയുമാകുന്നു.**

﴾38﴿ وَأَقْسَمُوا അവർ സത്യം (ശപഥം) ചെയ്തു (ചെയ്യുകയാണ്) بِاللَّهِ അല്ലാഹുവിനെക്കൊണ്ട്, അല്ലാഹുവിൽ جَهْدَ ഞെരുങ്ങിയത് (കഴിയുന്നത്ര) أَيْمَانِهِمْ അവരുടെ സത്യങ്ങളിൽ لَا يَبْعَثُ എഴുന്നേൽപിക്കുകയില്ല اللَّهُ അല്ലാഹു مَنْ يَمُوتُ മരണപ്പെടുന്നവരെ بَلَى ഇല്ലാതെ, അതെ وَعْدًا ഒരു വാഗ്ദത്തം عَلَيْهِ അവന്റെ മേൽ (ബാധ്യതയുള്ള) حَقًّا യഥാർഥമായ, യഥാർഥമായിട്ട് وَلَٰكِنَّ എങ്കിലും أَكْثَرَ النَّاسِ മനുഷ്യരിൽ അധികവും لَا يَعْلَمُونَ അവർ അറിയുന്നില്ല ﴾39﴿ لِيُبَيِّنَ അവൻ വ്യക്തമാക്കി (വിവരിച്ചു) കൊടുക്കുവാൻ വേണ്ടി لَهُمُ അവർക്ക് الَّذِي യാതൊന്നിനെ يَخْتَلِفُونَ അവർ ഭിന്നിച്ചു (അഭിപ്രായ വ്യത്യാസത്തിലായി) ക്കൊണ്ടിരിക്കുന്നു فِيهِ അതിൽ, അതിനെപ്പറ്റി وَلِيَعْلَمَ അറിയുവാനും الَّذِينَ كَفَرُوا അവിശ്വസിച്ചവർ أَنَّهُمْ كَانُوا അവരായിരുന്നുവെന്ന് كَاذِبِينَ വ്യാജം പറയുന്നവർ

തെളിവുകളിൽനിന്നും ദൃഷ്ടാന്തങ്ങളിൽനിന്നും കാര്യം ഗ്രഹിക്കാതെ, ഭിന്നിച്ചും വ്യാജമാക്കിയും കൊണ്ടിരിക്കുന്ന അവർക്ക് അപ്പോൾ– മരണാനന്തരം എഴുന്നേൽപിക്കപ്പെടുമ്പോൾ–ശരിക്കും കാര്യം വ്യക്തമാകും; തങ്ങൾ പിഴച്ചവരും കള്ളവാദികളുമായിരുന്നുവെന്ന് ബോധ്യപ്പെടുകയും ചെയ്യും എന്ന് സാരം. മരണശേഷം വീണ്ടും ജീവിപ്പിക്കൽ അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം ഒരു പ്രയാസപ്പെട്ട കാര്യമാണെന്നാണ് ഇവരുടെ ധാരണയെങ്കിൽ, ആ ധാരണ തികച്ചും തെറ്റാകുന്നു. കാരണം:-

إِنَّمَا قَوۡلُنَا لِشَيۡءٍ إِذَآ أَرَدۡنَٰهُ أَن نَّقُولَ لَهُۥ كُن فَيَكُونُ ﴿٤٠﴾

**﴾40﴿ വല്ല കാര്യവും നാം ഉദ്ദേശിച്ചാൽ, അതിനെക്കുറിച്ച് അതിനോട് നമ്മുടെ വാക്ക് 'ഉണ്ടാകുക' എന്നു പറയൽ മാത്രമാകുന്നു; അപ്പോൾ അതുണ്ടാകുന്നു!**

﴾40﴿ إِنَّمَا قَوْلُنَا നിശ്ചയമായും നമ്മുടെ വാക്ക് (മാത്രം) لِشَيْءٍ ഒരു വസ്തുവെ (കാര്യത്തെ)ക്കുറിച്ച് إِذَا أَرَدْنَاهُ അതിനെ നാം ഉദ്ദേശിച്ചാൽ أَنْ نَقُولَ നാം പറയുക (മാത്രം) ആകുന്നു لَهُ അതിനോട്, അതിനെപ്പറ്റി كُنْ ഉണ്ടാകുക എന്ന് فَيَكُونُ അപ്പോൾ അത് ഉണ്ടാകും, ഉണ്ടായിത്തീരും

കാര്യത്തിന്റെ ഗൗരവമോ വലുപ്പചെറുപ്പമോ നമ്മെ സംബന്ധിച്ചിടത്തോളം ഒരു പ്രശ്നമേ അല്ല. ഏതൊരു കാര്യമായാലും അതുണ്ടാവണമെന്ന് നാം ഉദ്ദേശിക്കുകയേ വേണ്ടൂ; അതുണ്ടാവുക തന്നെ ചെയ്യും. വല്ല ഒരുക്കമോ അധ്വാനമോ ഒന്നും നമുക്കാവ

ശ്യമില്ല. എന്നിരിക്കെ, മനുഷ്യരെ ഒന്നാമതായി ജീവിപ്പിക്കുന്ന കാര്യവും, മരണശേഷം രണ്ടാമത് ജീവിപ്പിക്കുന്ന കാര്യവും നമ്മെ സംബന്ധിച്ചിടത്തോളം ഒരുപോലെതന്നെ എന്ന് സാരം.

## വിഭാഗം - 6

وَٱلَّذِينَ هَاجَرُوا۟ فِى ٱللَّهِ مِنۢ بَعْدِ مَا ظُلِمُوا۟ لَنُبَوِّئَنَّهُمْ فِى ٱلدُّنْيَا حَسَنَةً ۖ

**《41》 തങ്ങൾ അക്രമിക്കപ്പെട്ടതിനു ശേഷം, അല്ലാഹുവിന്റെ വിഷയത്തിൽ 'ഹിജ്റഃ' [സ്വരാജ്യം ത്യജിച്ചു] പോയവർ, അവർക്ക് ഇഹലോകത്തിൽ നാം നല്ലത് [നല്ല താവളം] സൗകര്യപ്പെടുത്തിക്കൊടുക്കുക തന്നെ ചെയ്യും.**

وَلَأَجْرُ ٱلْـَٔاخِرَةِ أَكْبَرُ ۚ لَوْ كَانُوا۟ يَعْلَمُونَ ﴿٤١﴾

**പരലോകത്തെ പ്രതിഫലമാകട്ടെ, ഏറ്റവും വലിയതുമാകുന്നു. (ഹാ!) അവർ അറിയുമായിരുന്നെങ്കിൽ!**

ٱلَّذِينَ صَبَرُوا۟ وَعَلَىٰ رَبِّهِمْ يَتَوَكَّلُونَ ﴿٤٢﴾

**《42》 അതായത്, ക്ഷമിക്കുകയും, തങ്ങളുടെ റബ്ബിന്റെ മേൽ (കാര്യങ്ങൾ) ഭരമേൽപിക്കുകയും ചെയ്യുന്നവർ.**

---

《41》 وَالَّذِينَ هَاجَرُوا ഹിജ്റഃ പോയവർ فِي اللَّهِ അല്ലാഹുവിന്റെ (കാര്യത്തിൽ) مِنۢ بَعْدِ ശേഷം مَا ظُلِمُوا അവർ അക്രമിക്കപ്പെട്ടതിന്റെ لَنُبَوِّئَنَّهُمْ അവർക്ക് നാം സൗകര്യം നൽകുക (താവളം ഏർപ്പെടുത്തുക) തന്നെ ചെയ്യും فِي الدُّنْيَا ഇഹത്തിൽ حَسَنَةً നല്ലത് وَلَأَجْرُ പ്രതിഫലം തന്നെ, പ്രതിഫലമാകട്ടെ الْآخِرَةِ പരലോകത്തിലെ أَكْبَرُ ഏറ്റവും വലുത് لَوْ كَانُوا അവരായിരുന്നെങ്കിൽ يَعْلَمُونَ അവർ അറിയും 《42》 الَّذِينَ അതായത് യാതൊരുവർ صَبَرُوا അവർ ക്ഷമിച്ചു وَعَلَىٰ رَبِّهِمْ അവരുടെ റബ്ബിന്റെമേൽ يَتَوَكَّلُونَ അവർ ഭരമേൽപിക്കുകയും ചെയ്യുന്നു

---

ക്വത്താദഃ (റ) പറഞ്ഞതായി ഇബ്നുജരീർ (റ) ഉദ്ധരിക്കുന്നു: '(ഈ വചനത്തിൽ പറഞ്ഞ) ഇവർ മുഹമ്മദ് തിരുമേനിﷺയുടെ സ്വഹാബികളാകുന്നു. മക്കാ നിവാസികൾ അവരെ അക്രമിച്ചു, അപ്പോൾ, അല്ലാഹു അവരെ അവിടെ നിന്ന് പുറത്ത് കൊണ്ടുവന്നു. അവരിൽ ചിലർ അബിസീനിയയിൽ ചെന്നുചേർന്നു. പിന്നീട് അവൻ അവർക്ക് മദീനയിൽ താവളം ഒരുക്കിക്കൊടുത്തു. അങ്ങനെ, അതവരുടെ ഹിജ്റാഭവനമായി. സത്യവിശ്വാസികളായ സഹായികളെ (അൻസ്വാരികളെ) യും അവർക്ക് അല്ലാഹു നൽകി.' ഈ വാഗ്ദാനം സ്വഹാബികളിൽ അല്ലാഹു പാലിച്ചതെങ്ങിനെയെന്ന് ക്വത്താദഃ (റ) യുടെ പ്രസ്താവനയിൽ നിന്ന് വ്യക്തമാണല്ലോ. ഈ വാഗ്ദാനം അന്നത്തെ ആ സത്യവിശ്വാസികളിൽ മാത്രമല്ല അല്ലാഹു പാലിച്ചിരുന്നത്. സത്യവിരോധികളാൽ മതത്തിന്റെ പേരിൽ അക്രമ മർദ്ദനങ്ങൾക്ക് വിധേയരായിക്കൊണ്ടും, അല്ലാഹുവിന്റെ

പ്രീതിയും പ്രതിഫലവും ലക്ഷ്യമാക്കിക്കൊണ്ടും നാട് വിട്ടു പോകേണ്ടിവരുന്ന സത്യ വിശ്വാസികളിലെല്ലാം തന്നെ ഈ വാഗ്ദാനം അല്ലാഹു പൂർത്തിയാക്കിയിട്ടുണ്ട്. അത വൻ ഭാവിയിലും പാലിക്കുകയും ചെയ്യും.

وَمَآ أَرۡسَلۡنَا مِن قَبۡلِكَ إِلَّا رِجَالٗا نُّوحِيٓ إِلَيۡهِمۡۖ فَسۡـَٔلُوٓاْ أَهۡلَ ٱلذِّكۡرِ إِن كُنتُمۡ لَا تَعۡلَمُونَ ﴿٤٣﴾

**《43》 നിനക്ക് മുമ്പ് നാം 'വഹ്‌യ്' [ദിവ്യസന്ദേശം] നൽകിക്കൊണ്ട് പുരുഷന്മാരെയല്ലാതെ, (റസൂലുകളായി) നാം അയച്ചിട്ടില്ല, എന്നാൽ, നിങ്ങൾ പ്രമാണത്തിന്റെ [വേദഗ്രന്ഥത്തിന്റെ] ആൾക്കാരോട് ചോദി(ച്ചുനോ) ക്കുവിൻ, നിങ്ങൾക്ക് അറിഞ്ഞുകൂടാതിരിക്കുകയാണെങ്കിൽ:-**

بِٱلۡبَيِّنَٰتِ وَٱلزُّبُرِۗ

**《44》 (അതെ) വ്യക്തമായ തെളിവുകളും, ഏടു [വേദം]കളുമായിട്ടാണ് (അവരെ അയച്ചത്).**

وَأَنزَلۡنَآ إِلَيۡكَ ٱلذِّكۡرَ لِتُبَيِّنَ لِلنَّاسِ مَا نُزِّلَ إِلَيۡهِمۡ وَلَعَلَّهُمۡ يَتَفَكَّرُونَ ﴿٤٤﴾

**നിനക്കും (ഈ) പ്രമാണം [ക്വുർആൻ] നാം അവതരിപ്പിച്ചുതന്നിരിക്കുന്നു; മനുഷ്യർക്ക് ഇറക്കപ്പെട്ടതിനെ അവർക്ക് നീ വിവരിച്ചുകൊടുക്കുവാൻ വേണ്ടി; അവർ ചിന്തിച്ചുനോക്കുകയും ചെയ്തേക്കാമല്ലോ.**

---

《43》 وَمَاأَرۡسَلۡنَا നാം അയച്ചിട്ടില്ല مِنۡ قَبۡلِكَ നിനക്കു മുമ്പ് إِلا رِجَالا പുരുഷന്മാരെയല്ലാതെ نُوحِي നാം വഹ്‌യ് നൽകിക്കൊണ്ട് إِلَيۡهِمۡ അവർക്ക് فَاسۡأَلُوا എന്നാൽ നിങ്ങൾ ചോദിക്കുവിൻ أَهۡلَ الذِّكۡرِ പ്രമാണത്തിന്റെ ആൾക്കാരോട് إِنۡ كُنۡتُمۡ നിങ്ങളാണെങ്കിൽ لاتَعۡلَمُونَ നിങ്ങൾ അറിയുന്നില്ല 《44》 بِالۡبَيِّنَاتِ (വ്യക്തമായ) തെളിവുകളോടെ وَالزُّبُرِ ഏടുകളോടെയും وَأَنۡزَلۡنَا നാം അവതരിപ്പിക്കുക (ഇറക്കുക)യും ചെയ്തു إِلَيۡكَ നിനക്ക് الذِّكۡرَ പ്രമാണം لِتُبَيِّنَ നീ വിവരിച്ചുകൊടുക്കുവാൻ വേണ്ടി لِلنَّاسِ മനുഷ്യർക്ക് مَانُزِّلَ ഇറക്കപ്പെട്ടതിനെ إِلَيۡهِمۡ അവരിലേക്ക്, അവർക്ക് وَلَعَلَّهُمۡ അവരായിരിക്കുകയും ചെയ്യാം, ആയിരിക്കുവാൻ വേണ്ടിയും يَتَفَكَّرُونَ അവർ ചിന്തിച്ചുനോക്കും

---

ذِكۡر ('ദിക്ർ') എന്ന വാക്കിന് പല അർഥങ്ങളുണ്ടെന്നും, അവയിൽ ഒന്ന് 'പ്രമാണം' എന്നാണെന്നും സൂറഃ ഹിജ്ർ : 6-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ പറഞ്ഞുവല്ലോ. ഇവിടെയും ആ അർഥത്തിലാണുള്ളത്. ഇവിടെ ആദ്യത്തെ 'ദിക്ർ' കൊണ്ട് വിവക്ഷ മുൻ വേദഗ്രന്ഥങ്ങളാകുന്ന പ്രമാണങ്ങളും, രണ്ടാമത്തേത് കൊണ്ട് വിവക്ഷ ക്വുർആനാകുന്ന പ്രമാണവുമാണെന്ന് സന്ദർഭംകൊണ്ട് വ്യക്തമാണ്. زُبُر (സുബുർ) എന്നത്

زَبُور (സബൂർ) ന്റെ ബഹുവചനമാകുന്നു. 'ഏട്, പുസ്തകം' എന്നൊക്കെ അതിന് അർഥം നൽകാം. പ്രവാചകൻമാർ പ്രബോധനം ചെയ്യുന്ന നടപടിക്രമങ്ങളും നിയമ നിർദ്ദേശങ്ങളും രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ഏടുകളാണുദ്ദേശ്യം.

ഈ വചനങ്ങളിൽ പ്രസ്താവിക്കപ്പെട്ട വിഷയങ്ങൾ ഇങ്ങിനെ സംഗ്രഹിക്കാം:

(1) മനുഷ്യരിലുള്ള പുരുഷൻമാരെയല്ലാതെ, വഹ്യ് നൽകപ്പെടുന്ന റസൂലുകളായി അല്ലാഹു അയക്കുകയുണ്ടായിട്ടില്ല. എന്ത് കൊണ്ട് മലക്കുകളെ റസൂലുകളായി അയക്കുന്നില്ല? നമ്മെപ്പോലെയുള്ള ഒരു മനുഷ്യനെ നാം പിൻപറ്റുകയോ? റസൂലുകളെ അയക്കുന്നപക്ഷം അത് മലക്കുകളായിരിക്കേണ്ടതല്ലേ?' എന്നിങ്ങിനെയുള്ള അവിശ്വാസികളുടെ ആക്ഷേപങ്ങൾക്കും, കുതർക്കങ്ങൾക്കുമുള്ള ഒരു മറുപടിയാണിത്. ഈ വിഷയകമായി ക്വുർആനിൽ ഒന്നിലധികം സ്ഥലത്ത് പരാമർശങ്ങൾ കാണാം. അറബികളെ സംബന്ധിച്ചിടത്തോളം അവർക്ക് വേദഗ്രന്ഥങ്ങളുമായും, പ്രവാചകന്മാരുമായും അടുത്ത ബന്ധമൊന്നും ഇല്ലാത്തവരാകകൊണ്ട് ഈ വാസ്തവം അവർക്ക് വേണ്ടത്ര അറിഞ്ഞില്ലെന്ന് വരും. അതുകൊണ്ട് അവർക്ക് വേണമെങ്കിൽ വേദക്കാരോടന്വേഷിച്ചു നോക്കാമെന്ന് അവരെ അല്ലാഹു ഉപദേശിക്കുന്നു. വേദക്കാർക്ക് ഈ വാസ്തവം അറിയാവുന്നതാണല്ലോ. ഇപ്പറഞ്ഞതുകൊണ്ട് - ചില ക്രിസ്തീയ പണ്ഡിതന്മാർ ദുർവ്യാഖ്യാനം ചെയ്യാറുള്ളതുപോലെ- വേദക്കാർ സന്മാർഗം വിട്ടുപോയിട്ടില്ല എന്ന് ഇതിൽനിന്ന് വരുന്നില്ല.

(2) റസൂലുകളെ അയക്കുന്നത് അവർ പ്രബോധനം ചെയ്യുന്ന തത്വങ്ങൾക്ക് വ്യക്തമായ തെളിവുകളോട് കൂടിയും അവർ ഉപദേശിക്കുന്ന നടപടിക്രമങ്ങളും നിയമങ്ങളും അടങ്ങുന്ന രേഖകളോടുകൂടിയുമായിരിക്കും. സൂഃ ഹദീദിൽ അല്ലാഹു പറയുന്നു: 'നമ്മുടെ റസൂലുകളെ നാം വ്യക്തമായ തെളിവുകളുമായി അയച്ചിട്ടുണ്ട്. മനുഷ്യർ നീതിമുറയനുസരിച്ച് നിലകൊള്ളുവാൻ വേണ്ടി വേദഗ്രന്ഥവും തുലാസ്സും അവരോട് കൂടി നാം ഇറക്കുകയും ചെയ്തിരിക്കുന്നു' (ഹദീദ് 25)

(3) മനുഷ്യർക്ക് വേണ്ടിയാണ് ക്വുർആൻ അവതരിപ്പിച്ചിരിക്കുന്നത്. നബിﷺയുടെ കർത്തവ്യം അതവർക്ക് എത്തിച്ചുകൊടുക്കുക മാത്രമല്ല, അതവർക്ക് വിവരിച്ചുകൊടുക്കുക കൂടിയാകുന്നു. താഴെ 64-ാം വചനത്തിലും ഈ വിഷയം ഉണർത്തിക്കാണാം. വാക്ക്മൂലവും, പ്രവൃത്തിമൂലവും ജനങ്ങൾക്ക് നബിﷺ ക്വുർആൻ വിവരിച്ചുകൊടുത്തിട്ടുണ്ട്താനും. അതാണ് നബിﷺയുടെ സുന്നത്ത് (ചര്യ) എന്ന പേരിൽ അറിയപ്പെടുന്നത്. ക്വുർആന്റെ വ്യാഖ്യാനവും വിശദീകരണവുമെന്ന നിലക്ക് ഇസ്‌ലാമിന്റെ രണ്ടാമത്തെ പ്രമാണവുമാണത്. ക്വുർആൻ മാത്രമേ ഇസ്‌ലാമിന്റെ പ്രമാണമായുള്ളൂ-നബിﷺയുടെ സുന്നത്തിന് പ്രാമാണ്യതയില്ല-എന്ന് ചില വഴിപിഴച്ചവർ വാദിക്കാറുള്ളത് ഇത്പോലെയുള്ള ക്വുർആൻ വചനങ്ങളുടെ നിഷേധമാകുന്നു. മാത്രമല്ല, അല്ലാഹുവിന്റേതായ ഇസ്‌ലാമിക ശരീഅത്ത് നിയമങ്ങൾക്ക് പകരം അവരുടെതായ ഒരു പുതിയ ശരീഅത്ത് നിയമം നിർമിക്കലും കൂടിയായിരിക്കും അതിന്റെ ഫലം.

(4) ക്വുർആന്റെ ഉള്ളടക്കങ്ങളെ-അതിലെ തത്വസിദ്ധാന്തങ്ങൾ, സൂചനകൾ, പാഠങ്ങൾ, ഉപദേശനിർദേശങ്ങൾ, ദൃഷ്ടാന്തങ്ങൾ ആദിയായവയെ-സംബന്ധിച്ച് ജനങ്ങൾ ചിന്തിച്ചു മനസ്സിലാക്കേണ്ടതുണ്ട്. അല്ലാഹു പറയുന്നു: وَلَقَدْ يَسَّرْنَا الْقُرْآنَ لِلذِّكْرِ فَهَلْ مِن مُّدَّكِرٍ (സാരം: ഓർമിച്ചു മനസ്സിലാക്കുവാൻ വേണ്ടി ക്വുർആനെ നാം എളുപ്പമാക്കിയിട്ടുണ്ട്. എന്നാൽ, ഓർമിച്ചു മനസ്സിലാക്കുന്ന വല്ലവരും ഉണ്ടോ?! -അൽ ക്വ

മർ) ഈ വചനം സൂറത്തുൽക്വമറിൽ ഒന്നിലധികം പ്രാവശ്യം അല്ലാഹു ആവർത്തിച്ചു പറഞ്ഞിരിക്കുന്നത് കാണാം. മറ്റൊരു സ്ഥലത്ത് അല്ലാഹു ചോദിക്കുന്നു: أَفَلَا يَتَدَبَّرُونَ الْقُرْآنَ أَمْ عَلَىٰ قُلُوبٍ أَقْفَالُهَا (സാരം: അപ്പോൾ, അവർക്ക് ക്വുർആൻ ഉറ്റാലോചിച്ചു നോക്കിക്കൂടേ?! അതല്ല, വല്ല ഹൃദയങ്ങളിലും അവയുടെതായ പൂട്ടുകൾ ഉണ്ടോ?! (മുഹമ്മദ്: 24)

أَفَأَمِنَ ٱلَّذِينَ مَكَرُواْ ٱلسَّيِّـَٔاتِ أَن يَخْسِفَ ٱللَّهُ بِهِمُ ٱلْأَرْضَ أَوْ يَأْتِيَهُمُ ٱلْعَذَابُ مِنْ حَيْثُ لَا يَشْعُرُونَ ﴿٤٥﴾

**《45》 എന്നാൽ, ദുഷിച്ച (കു) തന്ത്രങ്ങൾ പ്രയോഗിച്ചിട്ടുള്ളവർ, തങ്ങളെ അല്ലാഹു ഭൂമിയിൽ ആഴ്ത്തിക്കളയുന്നതിനെക്കുറിച്ച് നിർഭയമായിരിക്കുകയാണോ?! അല്ലെങ്കിൽ, അവർ അറിയാത്ത വിധത്തിലൂടെ ശിക്ഷ അവർക്ക് വന്നെത്തുന്നതിനെക്കുറിച്ച്?!-**

أَوْ يَأْخُذَهُمْ فِى تَقَلُّبِهِمْ فَمَا هُم بِمُعْجِزِينَ ﴿٤٦﴾

**《46》 അല്ലെങ്കിൽ, അവർ (അങ്ങുമിങ്ങും) തിരിഞ്ഞുമറിയുന്നതി(ന്നിടയി) ൽ അവരെ പിടികൂടുന്നതിനെക്കുറിച്ച്?! എന്നാൽ, (അപ്പോൾ) അവർ (അവനെ പരാജയപ്പെടുത്തി) അശക്തനാക്കുന്നവരല്ല;-**

أَوْ يَأْخُذَهُمْ عَلَىٰ تَخَوُّفٍ فَإِنَّ رَبَّكُمْ لَرَءُوفٌ رَّحِيمٌ ﴿٤٧﴾

**《47》 അല്ലെങ്കിൽ, പേടിപ്പെട്ടുകൊണ്ടിരിക്കുന്നതോടെ(ത്തന്നെ) അവരെ പിടികൂടുന്നതിനെക്കുറിച്ച് (നിർഭയമായിരിക്കുകയാണോ)?! എന്നാൽ, നിങ്ങളുടെ റബ്ബ് കൃപാലുവും, കരുണാനിധിയും തന്നെയാണ്. [അതുകൊണ്ടാണ് അങ്ങിനെയൊന്നും ചെയ്യാതിരിക്കുന്നത്].**

---

《45》 أَفَأَمِنَ അപ്പോൾ നിർഭയമായിരിക്കയോ, സമാധാനിച്ചിരിക്കയാണോ الَّذِينَ مَكَرُوا (കു) തന്ത്രം പ്രയോഗിച്ചവർ السَّيِّئَاتِ ദുഷിച്ചവ (ദുഷിച്ച കുതന്ത്രങ്ങൾ) أَنْ يَخْسِفَ ആഴ്ത്തിക്കളയുന്നതിനെ (ക്കുറിച്ച്) اللَّهُ അല്ലാഹു بِهِمُ അവരെ الْأَرْضَ ഭൂമിയിൽ أَوْ يَأْتِيَهُمُ അല്ലെങ്കിൽ അവർക്ക് വരുന്നതിനെ الْعَذَابُ ശിക്ഷ مِنْ حَيْثُ വിധത്തിലൂടെ لَا يَشْعُرُونَ അവരറിയുകയില്ല 《46》 أَوْ يَأْخُذَهُمْ അല്ലെങ്കിൽ (അവൻ - അത്) അവരെ പിടികൂടുന്നതിനെ فِي تَقَلُّبِهِمْ അവരുടെ തിരിഞ്ഞുമറിയലിൽ فَمَا هُمْ എന്നാൽ അവരല്ല بِمُعْجِزِينَ അശക്തനാക്കുന്നവർ (പരാജയപ്പെടുത്തുന്നവർ) 《47》 أَوْ يَأْخُذَهُمْ അല്ലെങ്കിൽ അവർക്ക് പിടി

പെടുന്നതിനെ عَلَىٰ تَخَوُّفٍ പേടിപ്പെട്ടുകൊണ്ടിരിക്കെ, പേടിച്ചു (കാത്തു) വരുന്നതോടെ فَإِنَّ رَبَّكُمْ എന്നാൽ നിശ്ചയമായും നിങ്ങളുടെ റബ്ബ് لَرَءُوفٌ കൃപാലു (വളരെ കൃപ യുള്ളവൻ) തന്നെ رَحِيمٌ കരുണാനിധിയാണ്.

---

നബിﷺക്കും, ക്വുർആനും, സത്യവിശ്വാസികൾക്കും എതിരിൽ കുടിലതന്ത്രങ്ങൾ പലതും നടത്തിക്കൊണ്ടിരിക്കുന്ന ഈ മുശ്‌രിക്കുകളെ അല്ലാഹു ഭൂമിയിൽ ആഴ്ത്തി ക്കളയുകയോ, ഓർക്കാപ്പുറത്തു അവർക്ക് വല്ലശിക്ഷയും നൽകുകയോ, അങ്ങുമിങ്ങും വന്നുംപോയും കൊണ്ടു സ്വൈരവിഹാരം കൊള്ളുന്നതിനിടക്ക് അവരെ വല്ല ശിക്ഷയും പിടികൂടുകയോ, അതുമല്ലെങ്കിൽ ശിക്ഷ വരുന്നതിനെക്കുറിച്ച് ഭയപ്പെട്ടുകൊണ്ടിരിക്കവെ തന്നെ വല്ല ശിക്ഷയും അവർക്ക് പിടിപെടുകയോ- ഇങ്ങിനെയൊന്നും- സംഭവിക്കുക യില്ലെന്നാണോ അവരുടെ വിചാരം?! ഇവയിൽ ഏതുതന്നെ സംഭവിച്ചാലും അതനുഭ വിക്കുകയല്ലാതെ, അത് മുടക്കുവാനോ, തടുക്കുവാനോ അവർക്ക് സാധ്യമല്ല, അങ്ങി നെയൊന്നും സംഭവിക്കുകയില്ലെന്ന് സമാധാനിച്ചിരിക്കുവാൻ ഒരു കാരണവും അവർക്കില്ല. ശിക്ഷിക്കപ്പെടുവാൻ തികച്ചും അർഹരാണവർ. അല്ലാഹുവാകട്ടെ, ഏതിനും കഴിവുള്ളവനുമാണ്. പക്ഷേ, അങ്ങിനെയൊന്നും ചെയ്യാതെ അവൻ അവർക്ക് ഒഴിവ് നൽകിയിരിക്കുന്നത് അവന്റെ കൃപയും കാരുണ്യവും കൊണ്ട്മാത്രമാണ്.

പേടിപ്പെട്ടുകൊണ്ടിരിക്കുന്നതോടെ പിടികൂടുക (يَأْخُذَهُمْ عَلَىٰ تَخَوُّفٍ) എന്ന വാക്കിന് രണ്ടു പ്രകാരത്തിൽ വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്:

(1) മേൽ വിവരിച്ച പ്രകാരം തങ്ങൾക്ക് വല്ല ശിക്ഷയും വന്നു ഭവിച്ചേക്കുമോ എന്നു അവർ ഭയപ്പെട്ടുകൊണ്ടിരിക്കെതന്നെ ശിക്ഷ വരുക എന്നും,

(2) ശിക്ഷ പെട്ടെന്ന് സംഭവിക്കാതെ പടിപടിയായി-അൽപാൽപമായി പിടികൂടുക എന്നും. ഈ വ്യാഖ്യാനപ്രകാരം تَخَوُّف എന്ന വാക്കിന്റെ അർഥം പേടിച്ചുകൊണ്ട് വ രുക- അഥവാ കാത്തുകൊണ്ട് കുറേശ്ശെയായി വരുക എന്നായിരിക്കും. രണ്ട് പ്രകാര ത്തിലായാലും ഉദ്ദേശ്യം വ്യക്തം തന്നെ. മേൽചൂണ്ടിക്കാട്ടിയ തരത്തിലെല്ലാം തന്നെ മുൻസമുദായങ്ങളിൽ ശിക്ഷ അനുഭവപ്പെടുകയുണ്ടായിട്ടുണ്ടെന്ന് ചരിത്രം പരിശോധി ച്ചാൽ കാണാവുന്നതാണ്.

أَوَلَمْ يَرَوْا۟ إِلَىٰ مَا خَلَقَ ٱللَّهُ مِن شَىْءٍ يَتَفَيَّؤُا۟ ظِلَـٰلُهُۥ عَنِ ٱلْيَمِينِ وَٱلشَّمَآئِلِ سُجَّدًا لِّلَّهِ وَهُمْ دَٰخِرُونَ ﴿٤٨﴾

**﴾48﴿ അല്ലാഹു വസ്തുവായി സൃഷ്ടിച്ചിട്ടുള്ള യാതൊന്നിലേക്ക് അവർ (നോക്കി) കാണുന്നുമില്ലേ? അതിന്റെ നിഴലുകൾ വലത്തോട്ടും ഇട ത്തോട്ടുമായി ചാഞ്ഞുകൊണ്ടിരി ക്കുന്നു; അവർ [ആ നിഴലുകൾ] എളി യവരായ നിലയിൽ അല്ലാഹുവിന്ന് 'സുജൂദ്' [സാഷ്ടാംഗ നമസ്കാരം] ചെയ്തുകൊണ്ട്.**

---

﴾48﴿ أَوَلَمْ يَرَوْا അവർ കാണുന്നു (നോക്കുന്നു)മില്ലേ إِلَىٰ مَا യാതൊന്നിലേക്ക്,

യാതൊന്നിനെ خَلَقَ اللَّهُ അല്ലാഹു സൃഷ്ടിച്ചു مِن شَيْءٍ വല്ല വസ്തുവായി, വല്ല വസ്തുവും يَتَفَيَّأُ ചാഞ്ഞുകൊണ്ടിരിക്കുന്നു, തിരിഞ്ഞുവരുന്നത് ظِلَالُهُ അതിന്റെ നിഴലുകൾ عَنِ الْيَمِينِ വലത്തോട്ട് وَالشَّمَائِلِ ഇടത്തോട്ടും سُجَّدًا സുജൂദ് ചെയ്യുന്നവരായിക്കൊണ്ട് لِلَّهِ അല്ലാഹുവിന് وَهُمْ അവരാകട്ടെ, അവരായിക്കൊണ്ട് دَاخِرُونَ എളിയവർ (ആയിരിക്കും) നിസ്സാരൻമാർ (ആയിക്കൊണ്ട്)

ബുദ്ധിജീവികളുടേത്പോലെയുള്ള വല്ല ഗുണവിശേഷതകളും ബുദ്ധിജീവികളല്ലാത്ത വസ്തുക്കളിൽ പ്രകടമാകുമ്പോൾ, അവയെപ്പറ്റി ബുദ്ധിജീവികളെന്ന് തോന്നുമാറുള്ള പദപ്രയോഗം സ്വീകരിക്കുന്നത് ഭാഷാസാഹിത്യങ്ങളിൽ പതിവാകുന്നു. ഇതനുസരിച്ചാണ് സുജൂദ് ചെയ്യുന്ന നിഴലുകളെപ്പറ്റി وَهُمْ دَاخِرُونَ (അവർ എളിയവരായിക്കൊണ്ട്) എന്ന് പറഞ്ഞിരിക്കുന്നത്. ഇത് പോലെയുള്ള പ്രയോഗം (36:40 മുതലായ) വെറെ ചില സ്ഥലങ്ങളിലും ക്വുർആനിൽ വന്നിട്ടുണ്ട്. ഈ വചനത്തിലടങ്ങിയ ആശയം താഴെ വിവരിക്കുന്നുണ്ട് إِنْ شَاءَ اللَّه.

وَلِلَّهِ يَسْجُدُ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلْأَرْضِ مِن دَآبَّةٍ وَٱلْمَلَٰٓئِكَةُ وَهُمْ لَا يَسْتَكْبِرُونَ ﴿٤٩﴾

**《49》 ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും ആയ ഏതൊരു ജീവിയും (എല്ലാം) അല്ലാഹുവിന് 'സുജൂദ്' [സാഷ്ടാംഗ നമസ്കാരം] ചെയ്യുന്നു; മലക്കുകളും (തന്നെ സുജൂദ് ചെയ്യുന്നു); അവരാകട്ടെ, അഹംഭാവം കാണിക്കുന്നുമില്ല.**

سجود ۩

يَخَافُونَ رَبَّهُم مِّن فَوْقِهِمْ وَيَفْعَلُونَ مَا يُؤْمَرُونَ ۩ ﴿٥٠﴾

**《50》 അവർ തങ്ങളുടെ മീതെ (അധികാര ശക്തിയുള്ള) തങ്ങളുടെ റബ്ബിനെ ഭയപ്പെടുന്നു; തങ്ങളോട് കൽപിക്കപ്പെടുന്നത് (ഒക്കെയും) അവർ ചെയ്യുകയും ചെയ്യുന്നു.**

《49》 وَلِلَّهِ അല്ലാഹുവിന് يَسْجُدُ സുജൂദ് (സാഷ്ടാംഗം) ചെയ്യുന്നു مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَمَا فِي الْأَرْضِ ഭൂമിയിലുള്ളതും مِن دَابَّةٍ ജീവിയായിട്ടും, ജന്തുവായി وَالْمَلَائِكَةُ മലക്കുകളും وَهُمْ അവരാകട്ടെ لَا يَسْتَكْبِرُونَ അഹംഭാവം നടിക്കുകയില്ല. 《50》 يَخَافُونَ അവർ ഭയപ്പെടുന്നു رَبَّهُم അവരുടെ റബ്ബിനെ مِن فَوْقِهِمْ അവരുടെ മീതെ وَيَفْعَلُونَ അവർ ചെയ്യുക(പ്രവർത്തിക്കുക)യും ചെയ്യുന്നു مَا يُؤْمَرُونَ അവരോടു കൽപിക്കപ്പെടുന്നത്.

ഓത്തിന്റെ സുജൂദ് ചെയ്യേണ്ടുന്ന സ്ഥാനങ്ങളിൽ ഒന്നാണ് ഈ വചനവും. 48-ാം വചനത്തിലും ഈ രണ്ടു വചനങ്ങളിലുമായി പ്രസ്താവിച്ചതിന്റെ സാരം ഇങ്ങിനെ മനസ്സിലാക്കാം:- 'അല്ലാഹുവിന്റെ സൃഷ്ടികളിൽ നിഴലുണ്ടാകുന്ന എല്ലാ വസ്തുക്കളു

ടെയും നിഴലുകൾ വലത്തോട്ടും ഇടത്തോട്ടുമായി ചാഞ്ഞും ചരിഞ്ഞും നീണ്ടും ചുരുങ്ങിയും കൊണ്ടിരിക്കുന്നത് മനുഷ്യൻ സാധാരണ കാണാറുണ്ടല്ലോ. ഇതിനെപ്പറ്റി ആലോചിച്ചാൽ തന്നെയും പല ദൃഷ്ടാന്തങ്ങളും അതിൽ നിന്ന് മനുഷ്യന് ലഭിക്കുവാനുണ്ട്. അഥവാ, എന്തുകൊണ്ട് അങ്ങിനെയുള്ള മാറ്റങ്ങൾക്ക് അവ വിധേയമാകുന്നു? അതിന് കാരണമെന്ത്? ആ കാരണങ്ങളെ വ്യവസ്ഥപ്പെടുത്തിയ ശക്തി ഏതാണ്? എന്നിത്യാദി കാര്യങ്ങളെപ്പറ്റി അൽപബുദ്ധികൾക്കുപോലും ഏറെക്കുറെ വാസ്തവം ഗ്രഹിക്കുവാൻ അത് ഉപകരിക്കുന്നതാണ്. ആ നിഴലുകൾ അല്ലാഹുവിന്റെ നിയമവ്യവസ്ഥകൾക്ക് വിധേയമായും, അവൻ നിശ്ചയിച്ച പ്രകൃതി ചട്ടങ്ങൾക്കനുസരിച്ചുമാണ് നിലകൊള്ളുന്നത്. ആ നിയമവ്യവസ്ഥകളിൽ അണുവോളം മാറ്റം വരുത്തുവാൻ ആർക്കും സാധ്യമല്ല. എന്നുവേണ്ട, ആകാശഭൂമികളിൽ ജീവവസ്തുക്കളായി അല്ലാഹു സൃഷ്ടിച്ച എല്ലാ വസ്തുക്കളും -ആത്മീയ ജീവികളായ മലക്കുകൾപോലും-അല്ലാഹുവിന്റെ നിയമചട്ടങ്ങൾക്ക് തികച്ചും കീഴൊതുങ്ങിയും, അവന്റെ കൽപനാ നിർദേശങ്ങൾക്ക് വഴങ്ങിയുംകൊണ്ടാണ് കഴിയുന്നത്. ആരും ഇതിൽ നിന്ന് ഒഴിവില്ല. അപ്പോൾ, വിശേഷബുദ്ധിയും, അഭിപ്രായ സ്വാതന്ത്ര്യവും നൽകപ്പെട്ടിട്ടുള്ള മനുഷ്യൻ പ്രത്യേകിച്ചും അവന്റെ മുമ്പിൽ തലകുനിക്കുവാനും, അവന്റെ കൽപനാനിർദേശങ്ങളനുസരിച്ചു ജീവിക്കുവാനും അർഹരല്ലേ!?

**سجود**(സുജൂദി)ന്റെ അർഥങ്ങളെയും പ്രയോഗങ്ങളെയും സംബന്ധിച്ച് ഒന്നിലധികം പ്രാവശ്യം മുമ്പ് വിവരിച്ചുകഴിഞ്ഞിട്ടുണ്ട്. അല്ലാഹു നിശ്ചയിച്ച പ്രകൃതി നിയമങ്ങൾക്ക് കീഴൊതുങ്ങുക (**سجود بالتسخير**) എന്ന അർഥത്തിലും, ഇഷ്ടാനുസാരം അല്ലാഹുവിന് ഭക്തിയാരാധന അർപിക്കുക (**سجود بالاختيار**) എന്ന അർഥത്തിലും അത് ക്വുർആനിൽ ഉപയോഗിച്ചിട്ടുണ്ടെന്നും, ഒന്നാമത്തെ അർഥത്തിലുള്ള സുജൂദിൽ മനുഷ്യരടക്കമുള്ള എല്ലാ വസ്തുക്കളും ഭാഗഭാക്കാണെന്നും, രണ്ടാമത്തെ അർഥത്തിലുള്ള സുജൂദ് കൂടി ചെയ്‌വാൻ കൽപിക്കപ്പെട്ടവരാണ് മനുഷ്യരെന്നുമൊക്കെ സന്ദർഭം പോലെ നാം മുമ്പ് ചൂണ്ടിക്കാട്ടിയിട്ടുമുണ്ട്. ഒന്നാമത്തെ അർഥത്തിലുള്ള സുജൂദിനെക്കുറിച്ചാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. വിശദീകരണത്തിന് സൂ: റഅ്ദ് 15; ഹജ്ജ് 18 മുതലായ വചനങ്ങളും അവയുടെ വ്യാഖ്യാനവും നോക്കുന്നത് നന്ന്.

'അവർ അഹംഭാവം കാണിക്കുകയില്ല. അവർ റബ്ബിനെ ഭയപ്പെടും. അവരോട് കൽപിക്കപ്പെടുന്നത് അവർ ചെയ്യും.' എന്നൊക്കെ പറഞ്ഞത് മലക്കുകളെപ്പറ്റിയാണ്-അഥവാ (അവർ) എന്ന സർവനാമം മലക്കുകളെ ഉദ്ദേശിച്ചാണ്-എന്നത്രെ മനസ്സിലാകുന്നത്. അധിക വ്യാഖ്യാതാക്കളും അങ്ങിനെയാണ് പറഞ്ഞുകാണുന്നതും. മലക്കുകളടക്കം മുമ്പ് പറയപ്പെട്ട എല്ലാവരെയും-ആകാശഭൂമികളിലുള്ള എല്ലാ ജീവികളെയും- ഉദ്ദേശിച്ചായിരിക്കുവാനും സാധ്യതയുണ്ട്. ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം അതാകുന്നു. എന്നാൽ, അഹംഭാവം കാണിക്കാതിരിക്കുക, റബ്ബിനെ ഭയപ്പെടുക, കൽപിക്കപ്പെടുന്നത് ചെയ്യുക എന്നീ ഗുണങ്ങളെ- സുജൂദിനെപ്പറ്റി പ്രസ്താവിച്ചത് പോലെ-എല്ലാതരം ജീവികൾക്കും അനുയോജ്യമായ വിധത്തിൽ വ്യാഖ്യാനിക്കപ്പെടുവാൻ കഴിഞ്ഞേക്കുമെങ്കിലും അവയൊക്കെ മലക്കുകളുടെ ഗുണങ്ങളായിരിക്കുന്നതിനാണ് കൂടുതൽ സാധ്യത കാണുന്നത്. മറ്റു ചില ക്വുർആൻ വാക്യങ്ങൾ ഇതിന് പിൻബലം നൽകുകയും ചെയ്യുന്നു.

## വിഭാഗം - 7

۞ وَقَالَ ٱللَّهُ لَا تَتَّخِذُوٓا۟ إِلَـٰهَيْنِ ٱثْنَيْنِ ۖ إِنَّمَا هُوَ إِلَـٰهٌ وَٰحِدٌ ۖ فَإِيَّـٰىَ فَٱرْهَبُونِ ﴿٥١﴾

**﴾51﴿ അല്ലാഹു (കല്പിച്ചു) അരുളിയിരിക്കുന്നു: 'നിങ്ങൾ രണ്ട് ആരാധ്യൻമാരെ ഏർപ്പെടുത്തരുത് [സ്വീകരിക്കരുത്]; അവൻ ഒരേ ഒരു ആരാധ്യൻ മാത്രമാണുള്ളത്; അതിനാൽ എന്നെത്തന്നെ നിങ്ങൾ ഭയപ്പെടുവിൻ.'**

وَلَهُۥ مَا فِى ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَلَهُ ٱلدِّينُ وَاصِبًا ۚ أَفَغَيْرَ ٱللَّهِ تَتَّقُونَ ﴿٥٢﴾

**﴾52﴿ അവന്റെതാണ് ആകാശങ്ങളിലും, ഭൂമിയിലുമുള്ളത്; അവന് (അവകാശപ്പെട്ടത്) തന്നെയാണ് സ്ഥിരമായുള്ള കീഴൊതുക്കവും. എന്നിരിക്കെ, അല്ലാഹു അല്ലാത്തവരെയോ നിങ്ങൾ (ഭയന്നു) സൂക്ഷിക്കുന്നു?!**

وَمَا بِكُم مِّن نِّعْمَةٍ فَمِنَ ٱللَّهِ ۖ ثُمَّ إِذَا مَسَّكُمُ ٱلضُّرُّ فَإِلَيْهِ تَجْـَٔرُونَ ﴿٥٣﴾

**﴾53﴿ നിങ്ങളിൽ അനുഗ്രഹമായിട്ട് എന്തുണ്ടോ അത് അല്ലാഹുവിൽ നിന്നുള്ളതാണ്; പിന്നെ, (അതിന് പുറമെ) നിങ്ങളെ ഉപദ്രവം (അഥവാ പീഡനം) സ്പർശിച്ചാൽ അവങ്കലേക്ക് തന്നെ നിങ്ങൾ നിലവിളിച്ചപേക്ഷിക്കുകയും ചെയ്യുന്നു!**

---

﴾51﴿ وَقَالَ اللَّهُ അല്ലാഹു അരുളി لَا تَتَّخِذُوا നിങ്ങൾ ഉണ്ടാക്ക (സ്വീകരിക്ക)രുത് إِلَٰهَيْنِ (രണ്ട്) ആരാധ്യൻമാരെ, ദൈവങ്ങളെ اثْنَيْنِ രണ്ട് إِنَّمَا هُوَ നിശ്ചയമായും അവൻ (മാത്രം) إِلَٰهٌ وَاحِدٌ ഒരേ ആരാധ്യൻ (മാത്രം) ആകുന്നു فَإِيَّايَ അതിനാൽ എന്നെ (തന്നെ) فَارْهَبُونِ നിങ്ങൾ എന്നെ ഭയപ്പെടു (പേടിക്കു)വിൻ ﴾52﴿ وَلَهُ അവന്നാണ്, അവന്റെതാണ് مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَالْأَرْضِ ഭൂമിയിലും وَلَهُ അവന്ന് തന്നെയാണ് الدِّينُ കീഴൊതുക്കം, വഴിപ്പെടൽ, അനുസരണം وَاصِبًا നിരന്തരമായി, സ്ഥിരമായിട്ട് أَفَغَيْرَ اللَّهِ അപ്പോൾ (എന്നിരിക്കെ) അല്ലാഹു അല്ലാത്തവരെയോ تَتَّقُونَ നിങ്ങൾ സൂക്ഷിക്കുന്നു. ﴾53﴿ وَمَا بِكُمْ നിങ്ങളിലുള്ളത്, നിങ്ങളിൽ എന്തുണ്ടോ (അത്) مِنْ نِعْمَةٍ അനുഗ്രഹമായിട്ട് فَمِنَ اللَّهِ (അത്) അല്ലാഹുവിൽ നിന്നാകുന്നു ثُمَّ പിന്നെ, എന്നിട്ടും إِذَا مَسَّكُمُ നിങ്ങളെ സ്പർശി (ബാധി)ച്ചാൽ الضُّرُّ ഉപദ്രവം, പീഡനം, ബുദ്ധിമുട്ട് فَإِلَيْهِ എന്നാൽ അവനിലേക്ക് (തന്നെ) تَجْأَرُونَ നിങ്ങൾ നിലവിളിച്ചപേക്ഷിക്കുന്നു, മുറവിളി കൂട്ടുന്നു.

ثُمَّ إِذَا كَشَفَ ٱلضُّرَّ عَنكُمْ إِذَا فَرِيقٌ مِّنكُم بِرَبِّهِمْ يُشْرِكُونَ ﴿٥٤﴾

**《54》 പിന്നെ, നിങ്ങളിൽ നിന്ന് ഉപദ്രവം (അഥവാ പീഡനം) അവൻ (നീക്കി) തുറവിയാക്കിയാൽ, അപ്പോൾ (അതാ) നിങ്ങളിൽ നിന്ന് ഒരു കൂട്ടർ റബ്ബിനോട് (മറ്റുചിലരെ) പങ്ക് ചേർക്കുന്നു!-**

لِيَكْفُرُوا۟ بِمَآ ءَاتَيْنَٰهُمْ ۚ

**《55》 (അതെ) നാം അവർക്ക് നൽകിയതിൽ അവർ നന്ദികേട് കാണിക്കുവാൻ വേണ്ടി. (അതാണതിന്റെ ഫലം).**

فَتَمَتَّعُوا۟ ۖ فَسَوْفَ تَعْلَمُونَ ﴿٥٥﴾

**(ശരി) എന്നാൽ, നിങ്ങൾ സുഖമെടുത്തുകൊള്ളുവിൻ! എന്നാൽ, വഴിയെ നിങ്ങൾക്കറിയാം!**

---

《54》 ثُمَّ إِذَا كَشَفَ പിന്നെ അവൻ തുറവിയാക്കി (നീക്കി)യാൽ الضُّرَّ ഉപദ്രവം, പീഡനം عَنْكُمْ നിങ്ങളിൽ നിന്ന് إِذَا അപ്പോൾ (അതാ) فَرِيقٌ ഒരു കൂട്ടർ مِنْكُمْ നിങ്ങളിൽ നിന്ന് بِرَبِّهِمْ തങ്ങളുടെ റബ്ബിനോട്, റബ്ബിൽ يُشْرِكُونَ അവർ പങ്ക്ചേർക്കുന്നു 《55》 لِيَكْفُرُوا അവർ നന്ദികേട് കാണിക്കുവാൻ വേണ്ടി, മൂടിവെക്കുവാൻ بِمَا آتَيْنَاهُمْ അവർക്ക് നാം നൽകിയതിൽ, നൽകിയതിനെ فَتَمَتَّعُوا എന്നാൽ നിങ്ങൾ സുഖമെടുക്കുവിൻ فَسَوْفَ എന്നാൽ (അപ്പോൾ) പിറകെ تَعْلَمُونَ നിങ്ങൾ അറിയും, നിങ്ങൾക്കറിയാം.

---

دين(ദീൻ) എന്ന വാക്കിന് 'നടപടി, അനുസരണം, കീഴൊതുക്കം, പ്രതിഫലം, മതം' എന്നൊക്കെ പല അർഥങ്ങളുമുണ്ടെന്ന് ചിലപ്പോഴൊക്കെ നാം ചൂണ്ടിക്കാട്ടുകയുണ്ടായിട്ടുണ്ട് وله الدين واصبا (അവനാണ് സ്ഥിരമായ കീഴൊതുക്കമുള്ളത്) എന്ന വാക്യത്തിന്റെ താൽപര്യം, ആകാശഭൂമികളിലുള്ളവയുടെയെല്ലാം ഉടമസ്ഥനും അധികാരസ്ഥനും അവനാണെന്നപോലെതന്നെ, കീഴ്വണക്കത്തിന്റെയും ആരാധനയുടെയും സ്ഥിരാവകാശവും അവന് തന്നെയാണ് എന്നാകുന്നു. അല്ലാഹു പറയുന്നു: 'ആകാശഭൂമികളിലുള്ളവർ അനുസരണപൂർവമോ, നിർബന്ധപൂർവമോ അവന് കീഴൊതുങ്ങിയിരിക്കുന്നു. അവനിലേക്ക് തന്നെ അവർ മടക്കപ്പെടുകയും ചെയ്യുന്നു. എന്നിരിക്കെ, അല്ലാഹുവിന്റെ മതത്തെയല്ലാതെ അവർ ആവശ്യപ്പെടുകയാണോ?' (3:83)

ഈ വചനങ്ങളിലടങ്ങിയ ആശയങ്ങൾ ഗ്രഹിക്കുവാൻ ഒരു വ്യാഖ്യാനത്തിന്റെ ആവശ്യമില്ല. ഇവിടെ, അല്ലാമാ ശൗക്കാനീ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ പ്രസ്താവിച്ച ഒരു പ്രസ്താവനയുടെ സാരം കുറിക്കുന്നത് സന്ദർഭോചിതമായിരിക്കുമെന്ന് കരുതുന്നു.

ശൗകാനീ (റ) പറഞ്ഞതിന്റെ ചുരുക്കം: 'കഷ്ടതകൾ ബാധിക്കുമ്പോൾ ഉപകാരവും ഉപദ്രവവും ചെയ്വാൻ കഴിയാത്തവരോട്- അല്ലാഹുവല്ലാത്തവരോട്- സഹായത്തിനപേക്ഷിക്കുകയും, അല്ലാഹുവിനോടുള്ള പ്രാർഥന വിട്ടുകളയുകയും ചെയ്യുന്ന ഇന്നത്തെ പാമര ജനങ്ങളുടെ പതിവ് വമ്പിച്ച വിഡ്ഢിത്തവും, ഒരു പുതിയ ദുർമാർഗ

വുമാണെന്ന് ഈ വചനത്തിൽ നിന്ന് മനസ്സിലാക്കാം. അത്രയുമല്ല, പഴയ കാലത്തെ ദുർമാർഗത്തെക്കാൾ കഠിനമത്രെ അത്. പ്രതിഫല ദിവസത്തിൽ വിശ്വസിക്കുന്ന സത്യ വിശ്വാസികൾ ഇരിക്കട്ടെ, തനി അവിശ്വാസികൾപോലും പറഞ്ഞുകേട്ട വാക്ക്, 'നിനക്ക് വല്ല ആപത്തും ബാധിച്ചാൽ, നീ അല്ലാഹുവിനോട് സഹായം തേടരുതേ! തേടരുതേ! കാരണം, അല്ലാഹു വേഗം ഉത്തരം നൽകുകയില്ല. നിന്റെ സ്ഥിതി അവന് ഒരു സാരമു ള്ളതായി തോന്നുകയുമില്ല. മരിച്ചുപോയ 'ഔലിയാ'ക്കളോട് സഹായം തേടിക്കൊള്ളൂ. അവർ വേഗം ഉത്തരം നൽകുന്നതും, നിന്റെ സ്ഥിതി ഗൗരവത്തിലെടുക്കുന്നതുമാകുന്നു.' ഇതാണാവാക്ക്. എന്റെ ചെവി ആ വാക്ക് പുറംതള്ളിക്കളഞ്ഞു, എന്റെ കണ്ണുനീർ നിൽക്കാതായി. എന്നെയും, മുസ്ലിംകളെയും ഈ മാതിരി വഴികേടിൽപെടാതെ രക്ഷി ക്കേണമേ! എന്ന് ഞാൻ അല്ലാഹുവിനോട് പ്രാർഥിച്ചു. ഇതുപോലെയുള്ള പല വാക്കു കളും ഇന്ന് പല ശൈഖ്പൂജകൻമാരിലും കാണാവുന്നതാണ്.

ആപത്തുകൾ വരുമ്പോൾ, തങ്ങളുടെ ദൈവങ്ങളെ മറന്ന് അല്ലാഹുവിനെതന്നെ വിളിക്കുകയും ആപത്ത് നീങ്ങിയാൽ അല്ലാഹുവിനെ മറന്നുകളയുകയും ചെയ്യുന്നവ രോടാണ് അല്ലാഹു 'എന്നാൽ, നിങ്ങൾ സുഖമെടുത്തുകൊള്ളുവിൻ; നിങ്ങൾ വഴിയെ അറിഞ്ഞുകൊള്ളും.' (فَتَمَتَّعُوا فَسَوْفَ تَعْلَمُونَ) എന്ന് താക്കീത് ചെയ്തത്. അപ്പോൾ, ആപത്ത്‌വരുമ്പോൾ പോലും അല്ലാഹുവിനെ ഓർമിക്കുകയും വിളിച്ചു പ്രാർഥിക്കുകയും ചെയ്യേണ്ടതില്ലെന്നും, മറ്റു വല്ലവരെയും വിളിച്ചു പ്രാർഥിക്കേണ്ടതാണെന്നും ഉപദേശി ക്കുവാൻ ധൈര്യം കാണിക്കുന്ന ധിക്കാരികളെപ്പറ്റി അല്ലാഹു എന്തായിരിക്കും പറയു കയെന്ന് ആലോചിച്ചു നോക്കുക! **معاذ الله** അല്ലാഹു നമ്മെ കാക്കട്ടെ. ആമീൻ.

وَيَجْعَلُونَ لِمَا لَا يَعْلَمُونَ نَصِيبًا مِّمَّا رَزَقْنَٰهُمْ ۗ تَٱللَّهِ لَتُسْـَٔلُنَّ عَمَّا كُنتُمْ تَفْتَرُونَ ﴿٥٦﴾

**﴾56﴿ നാം തങ്ങൾക്ക് നൽകിയിട്ടുള്ളതിൽ നിന്ന് ഒരു പങ്ക് (യഥാർഥ സ്ഥിതി) തങ്ങൾക്കറിഞ്ഞുകൂടാത്തവർക്ക് അവർ ആക്കിവെക്കുകയും ചെയ്യുന്നു. (ഹേ, കൂട്ടരേ,) അല്ലാഹുവിനെത്തന്നെയാണ (സത്യം)! നിങ്ങൾ കെട്ടിച്ചമക്കുന്നതിനെപ്പറ്റി തീർച്ചയായും നിങ്ങൾ ചോദ്യം ചെയ്യപ്പെടുന്നതാണ്.**

---

﴾56﴿ وَيَجْعَلُونَ അവർ ആക്കുകയും ചെയ്യുന്നു لِمَالَا يَعْلَمُونَ അവർ അറിയാത്ത വർക്ക്, അറിഞ്ഞുകൂടാത്തവർക്ക് نَصِيبًا ഒരു പങ്ക്, ഓഹരി مِمَّا رَزَقْنَاهُمْ അവർക്ക് നാം നൽകിയിട്ടുള്ളതിൽ നിന്ന് تَاللَّهِ അല്ലാഹുവിനെത്തന്നെയാണ (സത്യം) لَتُسْأَلُنَّ തീർച്ച യായും നിങ്ങൾ ചോദ്യം ചെയ്യപ്പെടും عَمَّا كُنْتُمْ നിങ്ങൾ ആയിരുന്നതിനെപ്പറ്റി تَفْتَرُونَ നിങ്ങൾ കെട്ടിച്ചമക്കും, കള്ളം പറഞ്ഞുണ്ടാക്കും.

---

മുശ്‌രിക്കുകൾക്കിടയിൽ പതിവായിരുന്ന ഒരു തോന്നിയവാസമാണിത്. അല്ലാഹു നൽകിയ കൃഷി വിഭവങ്ങൾ, കന്നുകാലികൾ മുതലായ അനുഗ്രഹങ്ങളിൽ നിന്ന് ഒരു ഭാഗം തങ്ങളുടെ വിഗ്രഹ ദൈവങ്ങൾക്ക് അവർ വഴിപാടും നേർച്ചയുമായി നീക്കിവെക്കും.

(സൂഃ അൻആം 136-ൽ ഇതു സംബന്ധിച്ച് കൂടുതൽ വിശദീകരണം മുമ്പ് കഴിഞ്ഞു പോയിട്ടുണ്ട്.) യാതൊരു ന്യായവും തെളിവുമില്ലാതെ അവർ സ്വയം കെട്ടിയുണ്ടാക്കിയ ഇത്തരം നികൃഷ്ടകൃത്യങ്ങളെ അല്ലാഹു നിസ്സാരമാക്കി അവഗണിച്ചു കളയുമെന്ന് കരുതേണ്ട, അവയെപ്പറ്റി ശരിക്കും അവരെ ചോദ്യം ചെയ്യുകതന്നെ ചെയ്യുമെന്ന് അല്ലാഹു അവരെ താക്കീത് ചെയ്യുന്നു. ചില 'ശൈഖ' ൻമാർക്കും, 'ജാറ' ങ്ങൾക്കുമാക്കി കൃഷിയുടെ ചില ഭാഗങ്ങളെയും, ആടുമാടുകളെയും വഴിപാടാക്കി നീക്കിവെക്കുന്ന പതിവ് പാമരൻമാരും അന്ധവിശ്വാസികളുമായ ചില മുസ്‌ലിംകളിൽ ഇന്നും കാണാം. ഈ ആക്ഷേപവും താക്കീതും അവർക്കും ബാധകമാകുന്നു.

لِمَالا يَعْلَمُونَ (തങ്ങൾ അറിയാത്തവർക്ക്) എന്ന വാക്ക് രണ്ടു പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെടാറുണ്ട്: (1) ഒന്നും അറിഞ്ഞുകൂടാത്ത-അഥവാ ബുദ്ധിയും അറിവുമില്ലാത്ത-നിർജ്ജീവങ്ങളായ ആ വിഗ്രഹങ്ങൾക്ക് എന്നും, (2) തങ്ങൾക്ക് വല്ല ഉപകാരമോ ഉപദ്രവമോ ചെയ്‌വാൻ കഴിയുകയില്ലെന്ന യഥാർഥം അവർ മനസ്സിലാക്കിയിട്ടില്ലാത്ത വിഗ്രഹങ്ങൾക്ക് എന്നും. ഒന്നാമത്തെ വ്യാഖ്യാനപ്രകാരം, ജീവനും ബുദ്ധിശക്തിയുമില്ലാത്ത ആ വിഗ്രഹങ്ങൾക്ക്‌വേണ്ടി ധനം നീക്കിവെക്കുന്നതിലടങ്ങിയ വിഡ്ഢിത്തത്തെയും, രണ്ടാമത്തെ വ്യാഖ്യാനപ്രകാരം, വിഗ്രഹങ്ങളുടെ യഥാർഥ സ്ഥിതിഗതികൾ മനസ്സിലാക്കാതെ അന്ധമായി നടത്തപ്പെടുന്ന വിഡ്ഢിത്തത്തെയുമായിരിക്കും ആ വാക്യം ചൂണ്ടിക്കാട്ടുന്നത്. രണ്ടായാലും കലാശത്തിൽ ഒന്നുതന്നെ.

وَيَجْعَلُونَ لِلَّهِ ٱلْبَنَٰتِ سُبْحَٰنَهُۥ وَلَهُم مَّا يَشْتَهُونَ ﴿٥٧﴾

**《57》 അവർ അല്ലാഹുവിന് പെൺമക്കളെ ആക്കിവെക്കുകയും ചെയ്യുന്നു; അവൻ മഹാപരിശുദ്ധൻ! അവർക്കാകട്ടെ, അവർ ഇച്ഛിക്കുന്നതിനെയും [ആൺമക്കളെയും ആക്കുന്നു]!**

وَإِذَا بُشِّرَ أَحَدُهُم بِٱلْأُنثَىٰ ظَلَّ وَجْهُهُۥ مُسْوَدًّا وَهُوَ كَظِيمٌ ﴿٥٨﴾

**《58》 അവരിൽ ഒരാൾക്ക് പെണ്ണിനെ [പെൺകുട്ടിയെ]പ്പറ്റി സന്തോഷവാർത്ത അറിയിക്കപ്പെട്ടാലോ, അവൻ കോപം നിറഞ്ഞവനായിക്കൊണ്ട് അവന്റെ മുഖം (ഇരുണ്ട്) കറുത്തതായിത്തീരും!**

يَتَوَٰرَىٰ مِنَ ٱلْقَوْمِ مِن سُوٓءِ مَا بُشِّرَ بِهِۦٓ ۚ

**《59》 അവന് സന്തോഷവാർത്ത അറിയിക്കപ്പെട്ടതിന്റെ ചീത്തത്തം നിമിത്തം അവൻ ജനങ്ങളിൽ നിന്ന് ഒളിഞ്ഞു (മാറി) പോകുന്നതാണ്!**

أَيُمْسِكُهُۥ عَلَىٰ هُونٍ أَمْ يَدُسُّهُۥ

**അതിനെ നിന്ദ്യതയോടെ വെച്ചുകൊണ്ടിരിക്കുകയോ, അതല്ല, അതിനെ മണ്ണിൽ മൂടുകയോ? [ഏത്**

فِي ٱلتُّرَابِۗ വേണമെന്നായിരിക്കും ആലോചന]

أَلَا سَآءَ مَا يَحۡكُمُونَ ﴿٥٩﴾ അല്ലാ -(അറിയുക) അവർ വിധി കല്പിക്കുന്നത് വളരെ ചീത്ത!

---

﴿57﴾ وَيَجۡعَلُونَ അവർ ആക്കുകയും ചെയ്യുന്നു لِلَّهِ അല്ലാഹുവിന് ٱلۡبَنَٰتِ പെൺമക്കളെ سُبۡحَٰنَهُۥ അവൻ മഹാപരിശുദ്ധൻ (അവനെ വാഴ്ത്തുന്നു) وَلَهُم അവർക്കാകട്ടെ, അവർക്കോ مَا يَشۡتَهُونَ അവർ ഇച്ഛിക്കുന്നതിനെയും ﴿58﴾ وَإِذَا بُشِّرَ സന്തോഷമറിയിക്കപ്പെട്ടാൽ أَحَدُهُم അവരിൽ ഒരാൾക്ക് بِٱلۡأُنثَىٰ പെണ്ണിനെപ്പറ്റി ظَلَّ ആയിത്തീരും وَجۡهُهُۥ അവന്റെ മുഖം مُسۡوَدًّا കറുത്തത് وَهُوَ അവനാകട്ടെ, അവൻ ആയിരിക്കെ كَظِيمٌ (കോപം) നിറഞ്ഞവൻ, കുപിതനായിരിക്കും ﴿59﴾ يَتَوَٰرَىٰ അവൻ ഒളിഞ്ഞുപോകും, മറഞ്ഞുപോകും مِنَ ٱلۡقَوۡمِ ജനങ്ങളിൽ നിന്ന് مِن سُوٓءِ ദോഷ (തിന്മ- ചീത്ത)ത്താൽ مَا യാതൊന്നിന്റെ بُشِّرَ അവന് സന്തോഷമറിയിക്കപ്പെട്ട بِهِۦٓ അതിനെപ്പറ്റി أَيُمۡسِكُهُۥ അതിനെ അവൻ വെച്ചുകൊണ്ടിരിക്കുകയോ عَلَىٰ هُونٍ നിന്ദ്യതയോടെ أَمۡ അതല്ല, അതോ يَدُسُّهُۥ അതിനെ തട്ടി (മൂടി)ക്കളയുകയോ, മൂടുകയോ فِي ٱلتُّرَابِ മണ്ണിൽ أَلَا അല്ലാ (അറിയുക) سَآءَ വളരെ മോശം, എത്രയോ ചീത്ത مَا يَحۡكُمُونَ അവർ വിധി (കൽപി) ക്കുന്നത്

---

മുശ്‌രിക്കുകളുടെ അതിനീചമായ വേറൊരു മൂഢവിശ്വാസമാണ് ഈ വചനങ്ങളിൽ വിവരിക്കുന്നത്. മലക്കുകൾ അല്ലാഹുവിന്റെ പെൺമക്കളാണെന്നാണ് അവരുടെ ജൽപനം. അങ്ങിനെ, അവരുടെ പേരിൽ വിഗ്രഹങ്ങൾ നിർമിച്ചു ആരാധിക്കുകയും ചെയ്തിരുന്നു. ചില ദേവീദേവൻമാരുടെ പ്രതിഷ്ഠയെന്ന് സങ്കൽപിച്ചുകൊണ്ട് അതുപോലെ സ്ഥാപിക്കപ്പെട്ടിട്ടുള്ള വിഗ്രഹങ്ങൾ ഇന്നും ധാരാളം കാണാവുന്നതാണ്. അതേ സമയത്ത് തങ്ങൾക്ക് പെൺമക്കൾ ജനിക്കുന്നത് ആ മുശ്‌രിക്കുകൾക്ക് വമ്പിച്ച അപമാനവും, കടുത്ത കോപവുമായിരുന്നുതാനും. യുദ്ധപ്രിയരായ അവർക്ക് പെൺമക്കൾ പലനിലക്കും ഒരു ഭാരമായിത്തോന്നിയതിൽ നിന്നുണ്ടായിത്തീർന്ന ഈ വെറുപ്പ് അവരിൽ എത്രമാത്രം രൂക്ഷമായിരുന്നുവെന്ന് അല്ലാഹുവിന്റെ വിവരണത്തിൽ നിന്ന്തന്നെ വ്യക്തമാകുന്നു.

അതായത്, ഒരാൾക്ക് ഒരു മകൾ പിറന്നിട്ടുണ്ടെന്ന വാർത്ത കേൾക്കേണ്ട താമസം അയാളുടെ മുഖം കറുത്തിരുണ്ടുപോകും. അപമാനവും, വ്യസനവും നിമിത്തം കോപം കടിച്ചിറക്കിക്കൊണ്ടിരിക്കും. ജനമധ്യേ പ്രത്യക്ഷപ്പെടുവാൻ പോലും ലജ്ജ. അപമാനം ഭയന്നു ഒളിച്ചുനടക്കും. അപമാനവും, എളിമത്വവും സഹിച്ചുകൊണ്ട് ആ കുട്ടിയെ താൻ വെച്ചുകൊണ്ടിരിക്കേണമോ? അതല്ല, പലരും ചെയ്യാറുള്ളത്പോലെ, അതിനെ മണ്ണിലിട്ടു മൂടി അതിന്റെ കഥ കഴിക്കേണമോ ഇതായിരിക്കും പിന്നത്തെ ചിന്ത. ബാക്കിയാക്കുന്നപക്ഷം, ജനങ്ങളിൽ നിന്നുള്ള പരിഹാസവും അപമാനവും സഹിക്കേണ്ടിവരും. കുട്ടിയോടുള്ള പെരുമാറ്റമാകട്ടെ കേവലം മൃഗതുല്യവുമായിരിക്കും. ആൺമക്കൾക്കുള്ള സ്ഥാനമോ, ലാളനയോ ഒന്നും അതിന് ലഭിക്കുകയില്ല. കുഴിച്ചുമൂടുന്നപക്ഷം കൊന്നു കുഴിച്ചിടുകയല്ല–ജീവനോടെ മണ്ണിട്ടുമൂടുകയായിരിക്കും ചെയ്യുക. ഇത്രത്തോളം അറപ്പും വെറുപ്പുമായി അവർ ഗണിച്ചുവരുന്ന പെൺമക്കളാണ് അല്ലാഹുവിന്നുണ്ടെന്ന് അവർ

പറഞ്ഞുവരുന്നത്. കള്ളം കെട്ടിപ്പറയുന്നതിനും വേണ്ടേ ഒരതിര്? പെൺകുഞ്ഞുങ്ങളെ പ്രസവിക്കുന്നത് നിമിത്തം ഭർത്താക്കൾ ഭാര്യമാരോട് നിസ്സഹകരണം നടത്തിയിരുന്നതായി കാണാം. ഇങ്ങിനെ നിസ്സഹകരണത്തിന് വിധേയയായ ഒരു സ്ത്രീ പാടിയ ഒരു പദ്യം ഇപ്രകാരം നിവേദനം ചെയ്യുന്നു:- *(*)* 'എന്താണ് ഹംസയുടെ പിതാവ് നമ്മുടെ അടുക്കൽ വരുന്നില്ല? നമ്മുടെ അടുത്തവീട്ടിൽ കഴിഞ്ഞുകൂടുകയാണല്ലോ. നാം ആൺകുട്ടികളെ പ്രസവിക്കായ്ക നിമിത്തം കുപിതനാണദ്ദേഹം. നമ്മുടെ കാര്യം നാം ഉദ്ദേശിച്ച പോലെയാക്കാൻ നമുക്ക് കഴിയില്ലല്ലോ'.

മുശ്‌രിക്കുകളുടെ ഈ കള്ളവാദത്തിൽ മൂന്ന് കടുത്ത അപരാധങ്ങൾ അടങ്ങിയിരിക്കുന്നു.

(1) മലക്കുകൾ സ്ത്രീകളാണെന്ന വാദം وَجَعَلُوا الْمَلَائِكَةَ الَّذِينَ هُمْ عِبَادُ الرَّحْمَنِ إِنَاثًا (റഹ്മാനായുള്ളവന്റെ അടിയാൻമാരായ മലക്കുകളെ അവർ പെണ്ണുങ്ങളാക്കി. (43:19) എന്ന് അല്ലാഹു പറഞ്ഞത് ഇതിനെപ്പറ്റിയാകുന്നു.

(2) മലക്കുകൾ അല്ലാഹുവിന്റെ മക്കളാണെന്ന വാദം قَالُوا اتَّخَذَ اللَّهُ وَلَدًا (അല്ലാഹു മക്കളെ സ്വീകരിച്ചിരിക്കുന്നുവെന്ന് അവർ പറഞ്ഞു. (18:4) എന്നും മറ്റും പറഞ്ഞത് ഇതിനെക്കുറിച്ചാണ്.

(3) അല്ലാഹുവിനുണ്ടെന്ന് വാദിക്കുന്ന മക്കൾ ആൺമക്കളാണെന്ന്പോലും പറയുവാൻ തയ്യാറില്ലാതെ, തങ്ങൾ അങ്ങേഅറ്റം വെറുക്കുന്ന പെൺമക്കളാണെന്നവാദം. താഴെ 62-ാം വചനത്തിൽ وَيَجْعَلُونَ لِلَّهِ مَا يَكْرَهُونَ (തങ്ങൾ വെറുക്കുന്നതിനെ അവർ അല്ലാഹുവിന്നാക്കുന്നു) എന്ന് പറഞ്ഞത് ഇതിനെ സംബന്ധിച്ചുമാകുന്നു. ഇതെല്ലാം കണക്കിലെടുത്തുകൊണ്ടാണ് ഈ വാദത്തെപ്പറ്റി أَلَا سَاءَ مَا يَحْكُمُونَ (അല്ലാ! അവർ വിധി കൽപിക്കുന്നത് എത്രയോ ചീത്ത!) എന്ന് അല്ലാഹു പറഞ്ഞിരിക്കുന്നത്.

لِلَّذِينَ لَا يُؤْمِنُونَ بِٱلْـَٔاخِرَةِ مَثَلُ ٱلسَّوْءِ ۖ وَلِلَّهِ ٱلْمَثَلُ ٱلْأَعْلَىٰ ۚ وَهُوَ ٱلْعَزِيزُ ٱلْحَكِيمُ ﴿٦٠﴾

**﴾60﴿ (അതെ) പരലോകത്തിൽ വിശ്വസിക്കാത്തവർക്കത്രെ ദുഷിച്ച ഉപമ (ഉള്ളത്). അല്ലാഹുവിന്നാകുന്നു, അത്യുന്നതമായ ഉപമ (ഉള്ളത്), അവനത്രെ, പ്രതാപശാലിയും അഗാധജ്ഞനുമായുള്ളവനും.**

﴾60﴿ لِلَّذِينَ لَا يُؤْمِنُونَ വിശ്വസിക്കാത്തവർക്കാണ് بِالآخِرَةِ പരലോകത്തിൽ مَثَلُ ഉപമ, ഉദാഹരണം, മാതൃക السَّوْءِ മോശത്തിന്റെ, തിൻമയുടെ وَلِلَّهِ അല്ലാഹുവിനുണ്ട് الْمَثَلُ ഉപമ, ഉദാഹരണം الأَعْلَى അത്യുന്നതമായ وَهُوَ അവൻ, അവനത്രെ الْعَزِيزُ പ്രതാപശാലി الْحَكِيمُ അഗാധജ്ഞൻ, യുക്തിമാൻ.

(*) مَا لأَبِى حَمْزَةَ لاَ يَأتِينَا — يَظَلُّ فِى البَيْتِ الَّذِى يَلِينَا
غَضبان الاَّ نَلِدِ البَنِينَا — لَيْسَ لَنَا مِنْ اَمْرِ نَا مَا شِينَا

പരലോകത്തിൽ വിശ്വസിക്കാത്തവരുടെ സ്ഥിതിഗതികൾ വിവരിക്കുമ്പോൾ, ദുഷിച്ചതും മോശകരവുമായ ഉപമകളും സാദൃശ്യങ്ങളുമായിരിക്കും വിവരിക്കുവാൻ ഉണ്ടായിരിക്കുക. അല്ലാഹുവിനെക്കുറിച്ചു പറയുമ്പോഴാകട്ടെ അത്യുന്നതവും അത്യുൽകൃഷ്ടവുമായ ഉപമകളും സാദൃശ്യങ്ങളുമായിരിക്കും ഉണ്ടായിരിക്കുക എന്ന് സാരം. ഉദാഹരണമായി; അവരെക്കുറിച്ച് പറയുമ്പോൾ, യാതൊരു ഗുണമോ ദോഷമോ ചെയ്‌വാൻ കഴിയാത്ത വസ്തുക്കളെ ദൈവങ്ങളാക്കി വെച്ചവർ, മക്കളില്ലാത്തപക്ഷം വിഷമം അനുഭവപ്പെടുന്നവർ, പെൺമക്കളെ വെറുക്കുന്നവർ, സ്വന്തം മക്കളെ കുഴിച്ചുമൂടുന്നവർ എന്നിങ്ങനെയുള്ള വർണനകളായിരിക്കും പറയുവാനുണ്ടായിരിക്കുക. അല്ലാഹുവിനെക്കുറിച്ചു പറയുമ്പോഴോ? സർവലോക സ്രഷ്ടാവ്, ലോകനിയന്താവ്, മക്കളുടെയോ മറ്റോ ആവശ്യവും ആശ്രയവുമില്ലാത്തവൻ, ഇണയും, തുണയുമില്ലാത്തവൻ, തുല്യനും സമനുമില്ലാത്തവൻ എന്നൊക്കെയായിരിക്കും വിശേഷിപ്പിക്കാനുണ്ടാവുക. അഥവാ അവന്റെ ഏതൊരു ഗുണത്തെക്കുറിച്ച് പ്രസ്താവിച്ചാലും അത് അത്യുന്നത നിലവാരത്തിലുള്ളതും, മറ്റാർക്കും അതിൽ പങ്കില്ലാത്തതുമായിരിക്കും.

## വിഭാഗം - 8

وَلَوْ يُؤَاخِذُ ٱللَّهُ ٱلنَّاسَ بِظُلْمِهِم مَّا تَرَكَ عَلَيْهَا مِن دَآبَّةٍ وَلَٰكِن يُؤَخِّرُهُمْ إِلَىٰٓ أَجَلٍ مُّسَمًّى ۖ فَإِذَا جَآءَ أَجَلُهُمْ لَا يَسْتَـْٔخِرُونَ سَاعَةً ۖ وَلَا يَسْتَقْدِمُونَ ﴿٦١﴾

**《61》 മനുഷ്യരെ അവരുടെ അക്രമം നിമിത്തം അല്ലാഹു പിടികൂടുക [പിടിച്ചു ശിക്ഷിക്കുക]യായിരുന്നുവെങ്കിൽ, അതിന്റെ [ഭൂമിയുടെ] മേൽ ഒരു ജീവിയെയും അവൻ (ബാക്കിയാക്കി) വിട്ടേക്കുമായിരുന്നില്ല. എങ്കിലും, നിർണയിക്കപ്പെട്ട ഒരവധിവരെ അവരെ അവൻ (ഒഴിവാക്കി) പിന്തിച്ചുവെക്കുകയാണ്; എന്നാൽ, അവരുടെ (ആ) അവധി വന്നാൽ, (പിന്നെ) ഒരു നാഴിക (സമയം) അവർ പിന്തിപ്പോകുകയാകട്ടെ, മുന്തിപ്പോകുകയാകട്ടെ ചെയ്കയില്ല.**

---

《61》 وَلَوْ يُؤَاخِذُ പിടികൂടുമായിരുന്നെങ്കിൽ (പിടിച്ചു ശിക്ഷിച്ചിരുന്നുവെങ്കിൽ) اللَّهُ അല്ലാഹു النَّاسَ മനുഷ്യരെ بِظُلْمِهِمْ അവരുടെ അക്രമം നിമിത്തം, അനീതികൊണ്ട് مَاتَرَكَ അവൻ വിടുകയില്ലാ (ഒഴിവാക്കി വിടുകയില്ലാ)യിരുന്നു عَلَيْهَا അതിൻമേൽ, അതിൽ مِنْ دَابَّةٍ ഒരു ജീവിയെയും, ജന്തുവെയും وَلَٰكِنْ എങ്കിലും يُؤَخِّرُهُمْ അവനവരെ പിന്തിക്കുന്നു, പിന്നോട്ട് വെക്കുന്നു إِلَىٰ أَجَلٍ ഒരു അവധിവരെ مُسَمًّى നിർണയിക്കപ്പെട്ട فَإِذَا جَاءَ എന്നാൽ വന്നാൽ أَجَلُهُمْ അവരുടെ അവധി لَا يَسْتَأْخِرُونَ അവർ പിന്തുക (പിന്നോക്കം പോക)യില്ല سَاعَةً ഒരു നാഴിക, അൽപസമയം وَلَا يَسْتَقْدِمُونَ അവർ മുന്തുക (മുന്നോക്കം പോക)യില്ല.

മനുഷ്യർ പ്രവർത്തിക്കുന്ന അക്രമങ്ങൾക്ക് അല്ലാഹു അപ്പപ്പോൾ തന്നെ ശിക്ഷാ നടപടിയെടുക്കുകയാണെങ്കിൽ, ഈ ഭൂമുഖത്ത് ഒരു ജീവിയും ബാക്കിയാകുമായിരുന്നില്ല. അത്രയും ദുഷിച്ചതും ദൂരവ്യാപകവുമാണ് അവരുടെ ചെയ്തികൾ. പക്ഷേ, അവന്റെ ദയവും കാരുണ്യവും നിമിത്തം പെട്ടെന്ന് നടപടിയെടുക്കാതെ അവൻ അതിനൊരു നിശ്ചിത അവധി വെച്ചിരിക്കുകയാണ്. അതിന്മുമ്പ് അവർക്ക് മടങ്ങുവാനും പശ്ചാത്തപിക്കുവാനും അവസരമുണ്ട്. ആ അവധിയിൽ അണുവോളം മാറ്റം വരുകയില്ല. തികച്ചും കൃത്യസമയത്തുതന്നെ അത് സംഭവിക്കും. മനുഷ്യൻ അല്ലാഹുവിനോടും, തന്റെ സ്വന്തത്തോടും, സമൂഹത്തോടും, സഹജീവികളോടും നടത്തിക്കൊണ്ടിരിക്കുന്ന അക്രമങ്ങളെയും, അനീതികളെയും കുറിച്ച് ശരിക്കൊന്ന് ചിന്തിച്ചുനോക്കുന്ന ഏവർക്കും അല്ലാഹുവിന്റെ ഈ പ്രസ്താവനയുടെ ഗൗരവം മനസ്സിലാകുന്നതാണ്. വ്യക്തിയാകട്ടെ, സമൂഹമാകട്ടെ, സമുദായമാകട്ടെ അവരുടെ അക്രമത്തിന് ശിക്ഷ നൽകേണ്ടത് എപ്പോഴാണെന്നും എങ്ങിനെയാണെന്നും അല്ലാഹു നിർണയിച്ചു വെച്ചിട്ടുണ്ട്. അതാണ് നിർണയിക്കപ്പെട്ട അവധിവരെ അവർക്ക് ഒഴിവുകൊടുക്കുമെന്ന് പറഞ്ഞത്. ഈ വചനത്തിലെ ആശയം ഉൾക്കൊള്ളുന്ന മറ്റു പല വചനങ്ങൾ വേറെയും ക്വുർആനിലുണ്ട്. 7:34; 15:4, 5; 35:45 മുതലായവയും വ്യാഖ്യാനവും നോക്കുക.

ബൈഹക്വിയും, ഇബ്നുജരീറും (റ) നിവേദനം ചെയ്യുന്നു: 'അക്രമം പ്രവർത്തിക്കുന്നവൻ തനിക്ക് തന്നെയല്ലാതെ മററാർക്കും ഉപദ്രവം ചെയ്യുന്നില്ല' എന്ന് ഒരാൾ പറയുന്നതായി അബൂഹുറയ്റഃ (റ) കേട്ടു. അപ്പോൾ അദ്ദേഹം പറഞ്ഞു: 'നിശ്ചയമായും അക്രമിയുടെ അക്രമം നിമിത്തം കാടപ്പക്ഷി അതിന്റെ കൂട്ടിൽ വെച്ചു ചത്തുപോകുന്നു.' ചിന്തിക്കുന്നവർക്ക് ചിന്തിക്കുവാൻ പോന്ന ഒരു ഉദാഹരണമത്രെ അബൂഹുറയ്റഃ (റ) ഇത്മൂലം ചൂണ്ടിക്കാട്ടുന്നത്. ഒരാൾ ചെയ്ത ചെറിയ ഒരു തെറ്റുനിമിത്തം ചിലപ്പോൾ ദൂരവ്യാപകമായ അനിഷ്ടസംഭവങ്ങൾ ഉണ്ടാകാറുണ്ടല്ലോ.

وَيَجْعَلُونَ لِلَّهِ مَا يَكْرَهُونَ وَتَصِفُ أَلْسِنَتُهُمُ ٱلْكَذِبَ أَنَّ لَهُمُ ٱلْحُسْنَىٰ ۖ لَا جَرَمَ أَنَّ لَهُمُ ٱلنَّارَ وَأَنَّهُم مُّفْرَطُونَ ﴿٦٢﴾

**《62》 തങ്ങൾ വെറുക്കുന്നതിനെ അവർ അല്ലാഹുവിന്നാക്കുന്നു! ഏറ്റം നന്നായുള്ളത് തങ്ങൾക്കാണെന്ന് അവരുടെ നാവുകൾ വ്യാജവർണന നടത്തുകയും ചെയ്യുന്നു!**

**നിസ്സംശയമത്രെ, അവർക്ക് നരകമുണ്ടെന്നുള്ളതും, അവർ (അതിലേക്ക്) മുന്നിൽ കൊണ്ടുവരപ്പെടുന്നവരാണെന്നുള്ളതും!**

---

《62》 وَيَجْعَلُونَ അവർ ആക്കുന്നു لِلَّهِ അല്ലാഹുവിന്ന് مَايَكْرَهُونَ അവർ വെറുക്കുന്നതിനെ وَتَصِفُ വിവരിക്കുക (വർണിക്കുക-വിശേഷിപ്പിക്കു)യും ചെയ്യുന്നു أَلْسِنَتُهُمُ അവരുടെ നാവുകൾ الْكَذِبَ വ്യാജം (വ്യാജ വർണന) أَنَّ لَهُمُ അവർക്കുണ്ടെന്ന് الْحُسْنَى ഏറ്റം നന്നായുള്ളത് لاجَرَمَ നിസ്സംശയം (തെറ്റല്ല-സത്യമാണ്) أَنَّ لَهُمُ അവർക്കുണ്ട് (അവർക്കാണ്) എന്നുള്ളത് النَّارَ നരകം وَأَنَّهُمْ അവർ (ആകുന്നു) എന്നുള്ളതും مُفْرَطُونَ

മുമ്പിൽ കൊണ്ടുവരപ്പെടുന്നവർ

മുമ്പ് പ്രസ്താവിച്ചപോലെ, ആ അവിശ്വാസികളുടെ അടുക്കൽ ഏറ്റവും വെറുക്കപ്പെട്ടവരാണ് പെൺമക്കൾ. എന്നിട്ടും, അല്ലാഹുവിന് മക്കളുണ്ടെന്ന് മാത്രമല്ല, അത് പെൺമക്കളാണെന്നുകൂടി അവർ വർണിക്കുന്നു. അതുകൊണ്ടും അവർ മതിയാക്കുന്നില്ല. ഏറ്റവും നന്നായുള്ളതൊക്കെ തങ്ങൾക്കായിരിക്കും ലഭിക്കുകയെന്നും, അതിന്നവകാശികൾ തങ്ങളാണെന്നും അവർ വായാടിത്തം പറയുന്നു. വാസ്തവമാകട്ടെ, നേരെ മറിച്ചുള്ളതും. അതെ, അവർക്ക് ലഭിക്കുവാനിരിക്കുന്നത് ഏറ്റവും വഷളവും ഏറ്റവും കടുത്തതുമായ നരകമായിരിക്കും, ആദ്യമായി അതിൽ പ്രവേശിക്കപ്പെടുന്ന ഏറ്റവും വലിയ കേഡികളും അവർ തന്നെയായിരിക്കും.

ഇഹത്തിൽ ലഭിക്കുവാനിരിക്കുന്ന എല്ലാ നല്ല ഭാവിയും, ഉന്നതപദവിയും, തങ്ങൾക്കാണെന്നും, പരലോകം എന്നൊന്നുണ്ടെങ്കിൽ അവിടെയും തങ്ങളായിരിക്കും മുമ്പൻമാർ എന്നുമാണവരുടെ വാദം. മതത്തെ ധിക്കരിക്കുകയും, പരലോകത്തെ നിഷേധിക്കുകയും ചെയ്യുന്നവരുടെ എല്ലാ കാലത്തുമുള്ള വീരവാദം-യഥാർഥത്തിൽ വ്യാജ ജൽപനം-തന്നെയാണിത്. അല്ലാഹു പറയുന്നു: 'അവന് വല്ല കഷ്ടതയും ബാധിച്ചശേഷം, നമ്മുടെ പക്കൽനിന്നുള്ള വല്ല കാരുണ്യത്തെയും അവന്ന് നാം ആസ്വദിപ്പിച്ചുവെങ്കിൽ തീർച്ചയായും അവൻ പറയും: ഇതെനിക്കുള്ളതാണ്; അന്ത്യസമയം നിലവിൽ വരുന്നതാണെന്ന് ഞാൻ വിചാരിക്കുന്നുമില്ല; എന്റെ റബ്ബിങ്കലേക്ക് ഞാൻ മടക്കപ്പെട്ടുവെങ്കിൽത്തന്നെ, നിശ്ചയമായും എനിക്ക് അവന്റെ അടുക്കൽ ഏറ്റവും നല്ലത്തന്നെ ഉണ്ടായിരിക്കുന്നതുമാണ്.' (41:50) വിശ്വാസിയും, അവിശ്വാസിയുമായ രണ്ട് തോട്ടക്കാർ തമ്മിൽ നടന്ന ഒരു സംഭാഷണം വിവരിക്കുന്ന മദ്ധ്യെ, അവിശ്വാസി പറഞ്ഞതായി അല്ലാഹു ഉദ്ധരിക്കുന്നു: 'ഒരു കാലത്തും ഇത് (ഈ തോട്ടം) നശിച്ചുപോകുമെന്ന് ഞാൻ വിചാരിക്കുന്നില്ല. അന്ത്യസമയം സംഭവിക്കുന്നതാണെന്നും ഞാൻ വിചാരിക്കുന്നില്ല. ഞാൻ എന്റെ റബ്ബിങ്കലേക്ക് മടക്കപ്പെടുന്നതാണെങ്കിൽ തന്നെ, നിശ്ചയമായും ഇതിനെക്കാൾ ഉത്തമമായ ഒരു മടങ്ങിച്ചെല്ലുന്ന സ്ഥാനം തീർച്ചയായും എനിക്ക് കിട്ടുന്നതാണ്.'(അൽകഹ്ഫ് 36)

تَٱللَّهِ لَقَدْ أَرْسَلْنَآ إِلَىٰٓ أُمَمٍ مِّن قَبْلِكَ فَزَيَّنَ لَهُمُ ٱلشَّيْطَـٰنُ أَعْمَـٰلَهُمْ فَهُوَ وَلِيُّهُمُ ٱلْيَوْمَ وَلَهُمْ عَذَابٌ أَلِيمٌ ﴿٦٣﴾

**﴾63﴿ (നബിയേ) അല്ലാഹുവിനെത്തന്നെയാണ (സത്യം)! നിനക്ക് മുമ്പ് പല സമുദായങ്ങളിലേക്കും നാം (റസൂലുകളെ) അയച്ചിട്ടുണ്ട്; എന്നാൽ പിശാച് അവർക്ക് തങ്ങളുടെ പ്രവൃത്തികളെ അലങ്കാരമാക്കിക്കാണിച്ചു; അങ്ങനെ, ഇന്ന് (ഇഹത്തിൽ) അവൻ അവരുടെ മിത്രം (അഥവാ കൈകാര്യക്കാരൻ) ആകുന്നു. അവർക്ക് വേദനയേറിയ ശിക്ഷയുമുണ്ട്.**

وَمَآ أَنزَلْنَا عَلَيْكَ ٱلْكِتَـٰبَ إِلَّا لِتُبَيِّنَ لَهُمُ ٱلَّذِى ٱخْتَلَفُوا۟ فِيهِ ۙ وَهُدًى

**﴾64﴿ നിനക്ക് നാം (ഈ) വേദഗ്രന്ഥം ഇറക്കിത്തന്നിട്ടില്ല; അവർ യാതൊന്നിൽ ഭിന്നാഭിപ്രായത്തിലായി**

وَرَحۡمَةٗ لِّقَوۡمٖ يُؤۡمِنُونَ ﴿٦٤﴾

രിക്കുന്നുവോ അതിനെ അവർക്ക് നീ വിവരിച്ചുകൊടുക്കുവാൻ വേണ്ടിയല്ലാതെ; വിശ്വസിക്കുന്ന ജനങ്ങൾക്ക് മാർഗദർശനവും, കാരുണ്യവുമായിക്കൊണ്ടും (അല്ലാതെ)

وَٱللَّهُ أَنزَلَ مِنَ ٱلسَّمَآءِ مَآءٗ فَأَحۡيَا بِهِ ٱلۡأَرۡضَ بَعۡدَ مَوۡتِهَآۚ إِنَّ فِي ذَٰلِكَ لَأٓيَةٗ لِّقَوۡمٖ يَسۡمَعُونَ ﴿٦٥﴾

﴿65﴾ അല്ലാഹു (തന്നെ) ആകാശത്തുനിന്ന് (മഴ) വെള്ളം ഇറക്കുകയും ചെയ്തിരിക്കുന്നു; എന്നിട്ട്, ഭൂമിയെ അതിന്റെ നിർജീവതക്കുശേഷം അതുകൊണ്ട് അവൻ ജീവിപ്പിച്ചു. നിശ്ചയമായും, കേട്ടറിയുന്ന ജനങ്ങൾക്ക് അതിൽ ഒരു (വമ്പിച്ച) ദൃഷ്ടാന്തമുണ്ട്.

---

﴿63﴾ تَاللَّهِ അല്ലാഹു തന്നെയാണ لَقَدْ أَرْسَلْنَا തീർച്ചയായും നാം അയച്ചിട്ടുണ്ട് إِلَىٰ أُمَمٍ പല സമുദായങ്ങളിലേക്കും مِنْ قَبْلِكَ നിന്റെ മുമ്പ് فَزَيَّنَ എന്നാൽ (എന്നിട്ട്) അലങ്കാരമാക്കി (ഭംഗിയാക്കി) കാണിച്ചു لَهُمُ അവർക്ക് الشَّيْطَانُ പിശാച് أَعْمَالَهُمْ അവരുടെ പ്രവൃത്തികളെ فَهُوَ അങ്ങനെ (എന്നിട്ട്) അവൻ وَلِيُّهُمُ അവരുടെ മിത്രം (കൈകാര്യക്കാരൻ) ആകുന്നു الْيَوْمَ ഇന്ന് وَلَهُمْ അവർക്കുണ്ട്താനും عَذَابٌ ശിക്ഷ, أَلِيمٌ വേദനയേറിയ ﴿64﴾ وَمَا أَنزَلْنَا നാം ഇറക്കിയിട്ടില്ല عَلَيْكَ നിന്റെ മേൽ, നിനക്ക് الْكِتَابَ (വേദ) ഗ്രന്ഥം إِلَّا لِتُبَيِّنَ നീ വിവരിച്ചുകൊടുക്കുവാൻ വേണ്ടിയല്ലാതെ لَهُمُ അവർക്ക് الَّذِي യാതൊന്നിനെ اخْتَلَفُوا അവർ ഭിന്നിച്ചു, അഭിപ്രായ വ്യത്യാസമായി فِيهِ അതിൽ وَهُدًى മാർഗദർശന (സൻമാർഗ)മായും وَرَحْمَةً കാരുണ്യമായും لِقَوْمٍ ജനങ്ങൾക്ക് يُؤْمِنُونَ അവർ വിശ്വസിക്കുന്നു ﴿65﴾ وَاللَّهُ അല്ലാഹു (തന്നെ) أَنزَلَ ഇറക്കി مِنَ السَّمَاءِ ആകാശത്തു നിന്ന് مَاءً വെള്ളം فَأَحْيَا എന്നിട്ടവൻ ജീവിപ്പിച്ചു بِهِ അതുകൊണ്ട് الْأَرْضَ ഭൂമിയെ بَعْدَ ശേഷം مَوْتِهَا അതിന്റെ മരണത്തിന് (നിർജ്ജീവതക്ക്) إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു ദൃഷ്ടാന്തം لِقَوْمٍ يَسْمَعُونَ കേൾക്കുന്ന (കേട്ടു മനസ്സിലാക്കുന്ന) ജനങ്ങൾക്ക്

---

മനുഷ്യർക്കായി അവതരിപ്പിക്കപ്പെട്ട കാര്യങ്ങൾ അവർക്ക് വിവരിച്ചുകൊടുക്കുവാൻ വേണ്ടിയാണ് നബിﷺക്ക് ക്വുർആനാകുന്ന പ്രമാണം അവതരിപ്പിച്ചതെന്ന് 44-ാം വചനത്തിൽ പ്രസ്താവിച്ചുവല്ലോ. പ്രസ്തുത ലക്ഷ്യത്തിന്റെ ഒരു പ്രധാന വശമാണ് 64-ാം വചനത്തിൽ ചൂണ്ടിക്കാണിക്കുന്നത്. മതപരമായ വിശ്വാസാചാരങ്ങളിൽ മനുഷ്യർക്കിടയിൽ കടന്നുകൂടിയിരുന്ന ഭിന്നാഭിപ്രായങ്ങളിലുള്ള യഥാർഥവും സത്യവും വിവരിച്ചുകൊടുക്കുക എന്നുള്ളതാണത്. എന്നാൽ 63-ാം വചനത്തിൽ കണ്ടത് പോലെ-സത്യമാർഗത്തിൽ നിന്ന് ഭിന്നിച്ചകന്നുപോയവരെല്ലാം റസൂലുകളുടെ ഉപദേശങ്ങൾ സ്വീകരിച്ചു സത്യത്തിലേക്ക് മടങ്ങുന്നതല്ല. മിക്കവരും പിശാചിന്റെ ദുരുപദേശങ്ങൾക്കടിമപ്പെടുകയാണുണ്ടാവുക. കഴിഞ്ഞുപോയ എല്ലാ സമുദായങ്ങളുടെയും സ്ഥിതി ഇത്

തന്നെയായിരുന്നു. അതുപോലെത്തന്നെയായിരിക്കും ഈ സമുദായത്തിന്റെയും സ്ഥിതി. അതുകൊണ്ട് അങ്ങിനെയുള്ളവർക്ക് ക്വുർആന്റെ മാർഗദർശനം ഉപകരിക്കുകയില്ലെന്നും, സത്യം മനസ്സിലാക്കി സത്യവിശ്വാസം സ്വീകരിക്കുവാൻ തയ്യാറുള്ളവർക്കേ ക്വുർആന്റെ മാർഗദർശനവും അല്ലാഹുവിന്റെ അനുഗ്രഹവും ലഭിക്കുകയുള്ളൂവെന്നും ചൂണ്ടിക്കാട്ടിയിരിക്കുന്നു.

ആകാശത്ത് നിന്ന് മഴവെള്ളം ഇറക്കി അതുവഴി ഉൽപാദന യോഗ്യമല്ലാതെ നിർജ്ജീവമായിക്കിടക്കുന്ന ഭൂമിയെ അല്ലാഹു ജീവിപ്പിക്കുന്നു. അങ്ങിനെ മനുഷ്യന്റെ ശാരീരികവും ഭൗതികവുമായ നിലനിൽപിനും അഭിവൃദ്ധിക്കും അനിവാര്യമായ അന്നപാനാദി കാര്യങ്ങൾ അവൻ മനുഷ്യന് ഒരുക്കിക്കൊടുക്കുന്നു. അതുപോലെ അവന്റെ ആത്മീയവും പാരത്രികവുമായ ജീവിതത്തിന്റെ നന്മക്ക് അനിവാര്യമായിരിക്കുന്ന കാര്യങ്ങളാണ് ക്വുർആൻ വഴി അവതരിപ്പിച്ചിരിക്കുന്നതെന്നും, നിർജ്ജീവമായ ഭൂമിയെ വീണ്ടും ജീവസ്സുള്ളതാക്കിത്തീർക്കുന്നത് പോലെ നിർജ്ജീവമായ ശേഷം മനുഷ്യനെയും അവൻ വീണ്ടും ജീവിപ്പിക്കുമെന്നും 65-ാം വചനത്തിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. കാര്യങ്ങൾ വേണ്ടത് പോലെ കേട്ടു മനസ്സിലാക്കുന്നവർക്ക് ഇതിലെല്ലാം അടങ്ങിയ ദൃഷ്ടാന്തങ്ങൾ കണ്ടെത്തുവാൻ കഴിയുമെന്ന് അവസാനം ഉണർത്തുകയും ചെയ്തിരിക്കുന്നു.

## വിഭാഗം - 9

وَإِنَّ لَكُمْ فِي ٱلْأَنْعَٰمِ لَعِبْرَةً ۖ

**﴾66﴿ നിശ്ചയമായും, നിങ്ങൾക്ക് (ആടുമാടൊട്ടകങ്ങളാകുന്ന) കാലികളിലുമുണ്ട് ഒരു (വലിയ) ചിന്താവിഷയം.**

نُّسْقِيكُم مِّمَّا فِي بُطُونِهِۦ مِنۢ بَيْنِ فَرْثٍ وَدَمٍ لَّبَنًا خَالِصًا سَآئِغًا لِّلشَّٰرِبِينَ ﴿٦٦﴾

**അതിന്റെ [ആ വർഗത്തിന്റെ] വയറുകളിലുള്ളതിൽ നിന്ന് - (കുടലുകളിലെ) ചാണകച്ചണ്ടിയുടെയും, രക്തത്തിന്റെയും ഇടയിൽ നിന്ന് - നിങ്ങൾക്ക് നാം കുടിക്കുവാൻ നൽകുന്നു, കുടിക്കുന്നവർക്ക് (വേഗം) ഇറങ്ങിപ്പോകുന്ന സ്വച്ഛമായ പാൽ.**

---

﴾66﴿ وَإِنَّ لَكُمْ നിശ്ചയമായും നിങ്ങൾക്കുണ്ട് فِي الأَنْعَامِ കാലികളിൽ (ആടുമാടൊട്ടകങ്ങളിൽ) لَعِبْرَةً ഒരു ചിന്താവിഷയം (ചിന്താപാഠം) نُسْقِيكُمْ നിങ്ങൾക്ക് നാം കുടിക്കുവാൻ നൽകുന്നു مِمَّا فِي بُطُونِهِ അതിന്റെ വയറു (ഉള്ളം- ഉൾഭാഗം) കളിലുള്ളതിൽനിന്ന് مِنْ بَيْنِ ഇടയിൽനിന്ന് فَرْثٍ (കുടലിലെ) ചാണകത്തിന്റെ, ചവറിന്റെ, പിണ്ടിയുടെ, وَدَمٍ രക്തത്തിന്റെയും لَبَنًا പാലിനെ خَالِصًا തനിച്ച, സ്വച്ഛമായ (കലർപ്പില്ലാത്ത) سَائِغًا വേഗം (തൊണ്ടയിലൂടെ) ഇറങ്ങിപ്പോകുന്ന لِلشَّارِبِينَ കുടിക്കുന്നവർക്ക്

മനുഷ്യന് അല്ലാഹു നൽകിക്കൊണ്ടിരിക്കുന്ന ചില അനുഗ്രഹങ്ങളെയും, അവയിലടങ്ങിയ ദൃഷ്ടാന്തങ്ങളെയുമാണ് ഈ വചനത്തിലും തുടർന്നുള്ള ചില വചനങ്ങളിലും ഓർമിപ്പിക്കുന്നത്. നിങ്ങൾ സദാ ഉപയോഗപ്പെടുത്തിക്കൊണ്ടിരിക്കുന്ന കാലികളിൽതന്നെ നിങ്ങൾക്ക് വമ്പിച്ച ചിന്താപാഠങ്ങൾ ഉൾക്കൊള്ളുന്നുണ്ടെന്ന മുഖവുരയോടുകൂടി, അവയിൽനിന്ന് ലഭിക്കുന്ന പാലിന്റെ ഉത്ഭവത്തെപ്പറ്റിയാണ് ഈ വചനത്തിൽ ഓർമിപ്പിക്കുന്നത്. ഹൃദ്യവും രുചികരവുമായ ഒരു പാനീയവും, പോഷക പ്രധാനമായ ഒരു ആഹാരവുമാണ് പാൽ. എന്നാൽ അതിന്റെ ഉത്ഭവസ്ഥാനമോ? കാലികൾ മേഞ്ഞുതിന്നുന്ന സസ്യഭക്ഷണങ്ങൾ അവയുടെ ദഹനേന്ദ്രിയങ്ങളിൽ ചെന്നു ദഹിക്കുന്നതോടെ, അവ സത്തും ചണ്ടിയുമായി വേർതിരിയുന്നു. സത്തിൽനിന്ന് രക്തവും പാലും ഉണ്ടാകുന്നു. ചണ്ടിയിൽനിന്ന് ചാണകവും മൂത്രവും ഉരുത്തിരിയുന്നു. രക്തത്തിന്റെയോ, ചാണക മൂത്രാദികളുടെയോ കലർപ്പൊന്നും കലരാതെ, തനി ശുദ്ധമായ പാൽ അവക്കിടയിൽനിന്ന് അവയുടെ അകിടുകളിലൂടെ പുറത്ത് വരുന്നു. അത്ഭുതകരമായ ഈ പ്രക്രിയയുടെ പിന്നിൽ അതിവിദഗ്ദ്ധമായ ഒരു ശക്തി പ്രവർത്തിക്കുന്നുണ്ടെന്ന് സൽബുദ്ധിയുള്ള ഏവർക്കും മനസ്സിലാക്കാമല്ലോ. അല്ലാഹു തുടരുന്നു:-

وَمِن ثَمَرَٰتِ ٱلنَّخِيلِ وَٱلْأَعْنَٰبِ تَتَّخِذُونَ مِنْهُ سَكَرًا وَرِزْقًا حَسَنًا ۚ إِنَّ فِى ذَٰلِكَ لَءَايَةً لِّقَوْمٍ يَعْقِلُونَ ﴿٦٧﴾

**﴾67﴿ ഈത്തപ്പനയുടെയും, മുന്തിരികളുടെയും ഫലങ്ങളിൽ നിന്നും (നിങ്ങൾക്ക് കുടിക്കുവാൻ നൽകുന്നു.) (അതെ) അതിൽനിന്നും ലഹരിയുള്ളതും [കള്ളും], നല്ലതായ ആഹാരവും നിങ്ങൾ ഉണ്ടാക്കുന്നു. നിശ്ചയമായും, ബുദ്ധി ഉപയോഗി (ച്ചു ചിന്തി) ക്കുന്ന ജനങ്ങൾക്ക് അതിൽ ഒരു (വലിയ) ദൃഷ്ടാന്തമുണ്ട്.**

﴾67﴿ وَمِنْ ثَمَرَاتِ ഫലങ്ങളിൽ നിന്നും النَّخِيلِ ഈത്തപ്പനയുടെ وَالأَعْنَابِ മുന്തിരികളുടെയും تَتَّخِذُونَ നിങ്ങൾ ഉണ്ടാക്കുന്നു مِنْهُ അതിൽനിന്ന് سَكَرًا മത്തുള്ള (ലഹരിയുള്ള)ത് وَرِزْقًا ആഹാരവും حَسَنًا നല്ലതായ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു ദൃഷ്ടാന്തം لِقَوْمٍ يَعْقِلُونَ ബുദ്ധി കൊടുക്കുന്ന ജനങ്ങൾക്ക്

ചാണകപ്പിണ്ടിയുടെയും രക്തത്തിന്റെയും ഇടയിൽനിന്ന് കലർപ്പില്ലാത്ത പാലിന് ജന്മം നൽകിയപോലെ, ഒരേതരം ഫലങ്ങളിൽ നിന്ന്തന്നെ ലഹരിയുള്ള കള്ളും, പലതരം നല്ലതായ ആഹാരപാനീയങ്ങളും അല്ലാഹു നൽകിക്കൊണ്ടിരിക്കുന്നു. ബുദ്ധി കൊടുത്തു ചിന്തിക്കുന്നവർക്ക് ഇതിലും അത്ഭുതകരമായ ദൃഷ്ടാന്തം കണ്ടെത്തുവാനുണ്ടെന്ന് ഉണർത്തുകയാണ്.

കള്ളിന്റെ നിരോധം ഇസ്‌ലാമിൽ നടപ്പാക്കുന്നതിന് മുമ്പ് അവതരിച്ചതാണ് ഈ സൂറത്ത്. ആ നിലക്ക് അനുഗ്രഹങ്ങളുടെ കൂട്ടത്തിൽ ലഹരി പദാർത്ഥമായ കള്ളിനെയും ഉൾപ്പെടുത്തിയതിൽ അസാംഗത്യമില്ല. അതേസമയം, അതോട് ചേർത്തുകൊണ്ട് 'നല്ലതായ ആഹാരവും' (رِزْقًا حَسَنًا) എന്ന് കൂടി പറഞ്ഞിട്ടുള്ളതിൽനിന്ന് കള്ള് 'നല്ല ആഹാ

രവസ്തു'വല്ലെന്ന് അതിൽ ഒരു സൂചനയും കാണാവുന്നതാണ്. നല്ല ആഹാരമല്ലാത്തത്കൊണ്ട് തന്നെയാണ് പിന്നീടത് നിരോധിക്കപ്പെട്ടതും. കള്ള് നിരോധിച്ചുകൊണ്ടുള്ള ഒരു വചനത്തിൽ (5:90) അതിനെ رِجْسٌ (മ്ലേച്ഛം) എന്ന് വിശേഷിപ്പിച്ചിട്ടുള്ളതും പ്രസ്താവ്യമാകുന്നു. കള്ള് നല്ല ആഹാരവസ്തുക്കളിൽപെട്ടതല്ല -മ്ലേച്ഛ വസ്തുക്കളിൽ പെട്ടതാണ്- എന്നിരുന്നാലും, ഒരേതരം ഫലങ്ങളിൽ നിന്ന് വ്യത്യസ്തമായ രുചിയും വ്യത്യസ്തമായ ഗുണവുമുള്ള പല വസ്തുക്കൾ ഉൽപ്പാദിപ്പിക്കുന്നത് ഒരു വലിയ ദൃഷ്ടാന്തം തന്നെയാണല്ലോ.

وَأَوْحَىٰ رَبُّكَ إِلَى ٱلنَّحْلِ أَنِ ٱتَّخِذِى مِنَ ٱلْجِبَالِ بُيُوتًا وَمِنَ ٱلشَّجَرِ وَمِمَّا يَعْرِشُونَ ﴿٦٨﴾

**《68》 നിന്റെ റബ്ബ് തേനീച്ചക്ക് 'വഹ്‌യ്' [ബോധനം] നൽകുകയും ചെയ്തിരിക്കുന്നു; 'മലകളിൽ നിന്ന് (ചിലേടത്ത്) നീ വീടുകൾ (കൂടുകൾ) ഉണ്ടാക്കിക്കൊള്ളുക; വൃക്ഷങ്ങളിൽനിന്നും, അവർ [മനുഷ്യർ] കെട്ടി ഉയർത്തുന്നവയിൽ നിന്നും (ചിലതിലും ഉണ്ടാക്കിക്കൊള്ളുക) എന്ന്;-**

ثُمَّ كُلِى مِن كُلِّ ٱلثَّمَرَٰتِ فَٱسْلُكِى سُبُلَ رَبِّكِ ذُلُلًا ۚ

**《69》 പിന്നെ എല്ലാ (വിധ) ഫലങ്ങളിൽനിന്നും നീ തിന്നുകൊള്ളുക; എന്നിട്ട് സുഗമമായ നിലയിൽ നിന്റെ റബ്ബിന്റെ (വക) മാർഗങ്ങളിൽ നീ പ്രവേശിക്കുക' എന്നും).**

يَخْرُجُ مِنۢ بُطُونِهَا شَرَابٌ مُّخْتَلِفٌ أَلْوَٰنُهُۥ فِيهِ شِفَآءٌ لِّلنَّاسِ ۗ إِنَّ فِى ذَٰلِكَ لَءَايَةً لِّقَوْمٍ يَتَفَكَّرُونَ ﴿٦٩﴾

**അവയുടെ വയറുകളിൽ നിന്ന് നിറങ്ങൾ വ്യത്യസ്തമായ ഒരു (തരം) പാനീയും പുറത്തുവരുന്നു; അതിൽ മനുഷ്യർക്ക് (രോഗ) ശമനമുണ്ട്. നിശ്ചയമായും, അതിൽ ചിന്തിച്ചുനോക്കുന്ന ജനങ്ങൾക്ക് ഒരു (വമ്പിച്ച) ദൃഷ്ടാന്തമുണ്ട്.**

---

《68》 وَأَوْحَى വഹ്‌യ് (ബോധനം) നൽകുകയും ചെയ്തിരിക്കുന്നു رَبُّكَ നിന്റെ റബ്ബ് إِلَى النَّحْلِ തേനീച്ചക്ക് أَنِ اتَّخِذِي നീ ഉണ്ടാക്കുക എന്ന് مِنَ الْجِبَالِ മലകളിൽ നിന്ന് بُيُوتًا വീടുകളെ وَمِنَ الشَّجَرِ വൃക്ഷത്തിൽ നിന്നും وَمِمَّا يَعْرِشُونَ അവർ ഉയർത്തിയുണ്ടാക്കുന്ന (കെട്ടി ഉയർത്തുന്ന) തിൽനിന്നും 《69》 ثُمَّ كُلِي പിന്നെ നീ തിന്നുക مِنْ كُلِّ എല്ലാറ്റിൽനിന്ന് الثَّمَرَاتِ ഫലങ്ങൾ فَاسْلُكِي എന്നിട്ട് നീ പ്രവേശിക്കുക, കടന്നുകൂടുക سُبُلَ വഴി (മാർഗ) ങ്ങളിൽ رَبِّكِ നിന്റെ റബ്ബിന്റെ ذُلُلًا പാകപ്പെട്ട (സുഗമമായ) നിലയിൽ يَخْرُجُ പുറത്തുവരുന്നു مِنْ بُطُونِهَا അതിന്റെ (അവയുടെ) വയറുകളിൽനിന്ന്)

شَرَابٌ ഒരു പാനീയം مُخْتَلِفٌ വ്യത്യസ്തമായ أَلْوَانُهُ അതിന്റെ നിറങ്ങൾ فِيهِ അതിലുണ്ട് شِفَاءٌ ശമനം لِلنَّاسِ മനുഷ്യർക്ക് إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു ദൃഷ്ടാന്തം لِقَوْمٍ يَتَفَكَّرُونَ ചിന്തിക്കുന്ന ജനതക്ക്

---

ആടുമാടൊട്ടകങ്ങളുടെ വയറുകളിൽനിന്ന് ചാണകത്തിന്റെയും രക്തത്തിന്റെയും ഇടയിലൂടെ ശുദ്ധമായ പാൽ ലഭിക്കുന്നതിലും, ഈത്തപ്പഴത്തിൽനിന്നും, മുന്തിരിപ്പഴത്തിൽനിന്നും ലഹരി പദാർത്ഥവും, നല്ല ഭക്ഷ്യപദാർത്ഥങ്ങളും ഉണ്ടാകുന്നതിലും അടങ്ങിയ ദൃഷ്ടാന്തങ്ങളെ ഓർമിപ്പിച്ചശേഷം, തേനീച്ചയിലും തേനിലും അടങ്ങിയ ദൃഷ്ടാന്തങ്ങളെപ്പറ്റി ചിന്തിച്ചുനോക്കുവാൻ അല്ലാഹു ഉൽബോധിപ്പിക്കുന്നു. തേനീച്ചയെയും തേനിനെയും കുറിച്ച് പല ശാസ്ത്രജ്ഞന്മാരും പണ്ഡിതന്മാരും പല ഭാഷകളിലും പ്രത്യേകം ഗ്രന്ഥങ്ങളും ലേഖനങ്ങളും രചിക്കുകയുണ്ടായിട്ടുണ്ട്. തേനീച്ചയെക്കുറിച്ച് പഠിക്കുവാനും, അതിന്റെ ജീവിതരീതി നിരീക്ഷിച്ചറിയുവാനും നടത്തപ്പെട്ട പല പഠനശ്രമങ്ങളിൽ നിന്നുമായി തൽക്കർത്താക്കൾക്ക് ലഭിച്ച വിശദമായ അറിവുകൾ പരിശോധിക്കുമ്പോൾ, അവയുടെയെല്ലാം രത്നച്ചുരുക്കം ഈ രണ്ട് ക്വുർആൻ വചനങ്ങളിൽ അടങ്ങിയിട്ടുണ്ടെന്ന് കാണാവുന്നതാണ്. അത്രയുമല്ല, അവർക്ക് ഇതേവരെയും വേണ്ടത്ര എത്തും പിടിയും കിട്ടാത്ത ചില വശങ്ങളിലേക്കുള്ള ചില സൂചനകൾ കൂടി ഈ വചനങ്ങളിൽ കണ്ടെത്തുവാൻ കഴിഞ്ഞേക്കും. ഈ വചനങ്ങളിലെ വാക്യങ്ങളുടെ വ്യക്തമായ അർത്ഥവൃത്തത്തിൽ ഒതുങ്ങിയ സംഗതികൾ മാത്രം നമുക്കിവിടെ ഓർമിക്കാം إن شاء الله. അല്ലാഹു പറയുന്നു:-

وَأَوْحَىٰ رَبُّكَ إِلَى النَّحْلِ (നിന്റെ റബ്ബ് തേനീച്ചക്ക് വഹ്‌യ് നൽകിയിരിക്കുന്നു.) നബിമാർക്ക് ദിവ്യസന്ദേശങ്ങൾ നൽകുന്നതിനെക്കുറിച്ചാണ് സാധാരണ وَحى (വഹ്‌യ്) എന്ന് പറയപ്പെടാറുള്ളത്. ഭാഷയിൽ അതിന് 'സ്വകാര്യമായി അറിയിക്കുക, വേഗം അറിയിക്കുക, പതുക്കെ സംസാരിക്കുക, സൂചന നൽകുക, ബോധനം നൽകുക' എന്നും മറ്റും സന്ദർഭോചിതം അർഥം വരും. തേനീച്ചക്ക് വഹ്‌യ് നൽകി എന്ന് പറഞ്ഞതിന്റെ താൽപര്യം അതിന് തോന്നിപ്പിച്ചു-അഥവാ ബോധമുണ്ടാക്കി-എന്നാകുന്നു. തോന്നിപ്പിച്ച കാര്യങ്ങളാണ് തുടർന്നുപറയുന്നത്. അതായത്, أَنِ اتَّخِذِي مِنَ الْجِبَالِ بُيُوتًا (മലകളിൽനിന്ന് വീടുകൾ- അഥവാ കൂടുകൾ-നിർമിക്കുക എന്ന്.) മലകളിലുള്ള പൊത്തുകൾ, അളകൾ മുതലായ ചില പ്രത്യേക സ്ഥലങ്ങളിലായിരിക്കും തേനീച്ച കൂട് നിർമിക്കുന്നത്. 'മലകളിൽ' എന്നോ മറ്റോ പറയാതെ, 'മലകളിൽ നിന്ന്' എന്ന പ്രയോഗം മലകളിൽനിന്നും അതിന് പറ്റിയ പ്രത്യേക സ്ഥലങ്ങളാണ് സൂചിപ്പിക്കുന്നതും. തേൻകൂടുകൾ അധികവും മലമ്പ്രദേശങ്ങളിലായിരിക്കുമെങ്കിലും, മരപ്പൊത്തുകൾ, മരക്കൊമ്പുകൾ, മനുഷ്യനിർമിതങ്ങളായ വീടുകൾ, മതിലുകൾ, പന്തലുകൾ ആദിയായവയിലും സുലഭം തന്നെ. അതാണ് وَمِنَ الشَّجَرِ وَمِمَّا يَعْرِشُونَ(മരങ്ങളിൽനിന്നും, അവർ-മനുഷ്യർ-കെട്ടി ഉയർത്തുന്നവയിൽ നിന്നും) എന്ന് പറഞ്ഞത്. ഇങ്ങിനെ തക്കതായ സ്ഥലങ്ങളിൽ കൂട്കെട്ടുവാനുള്ള ബോധോദയം തേനീച്ചക്ക് നൽകിയത് അല്ലാഹുവല്ലാതെ മറ്റാരുമല്ല. അത് അതിന്റെ ജന്മവാസനയാണെന്ന് മാത്രം പറഞ്ഞു തൃപ്തിപ്പെടുന്നവർ ആ വാസന അതിന് എങ്ങിനെ സിദ്ധിച്ചുവെന്ന് ചിന്തിക്കാത്തവരായിരിക്കും.

കൂട്കെട്ടിയശേഷം തേൻ ശേഖരിക്കേണ്ടുന്ന വിധവും അല്ലാഹു അതിന് പഠിപ്പിച്ചിരിക്കുന്നു ثُمَّ كُلِي مِن كُلِّ الثَّمَرَاتِ(പിന്നെ, എല്ലാതരം ഫലവർഗങ്ങളിൽനിന്നും നീ തിന്നു

കൊള്ളുക.) الثَّمَرَات (ഫലങ്ങൾ) എന്ന് ഇവിടെ പറഞ്ഞിരിക്കുന്നത് കായഫലങ്ങൾ എന്ന ഉദ്ദേശ്യത്തിലല്ല. പഴങ്ങളും പൂക്കളും ഉൾക്കൊള്ളുന്ന ഫലങ്ങൾ എന്ന അർത്ഥത്തിലാകുന്നു. സസ്യങ്ങളിൽനിന്നും വൃക്ഷങ്ങളിൽനിന്നും ലഭിക്കുന്ന എല്ലാ ഭോജ്യവസ്തുക്കൾക്കും പറയപ്പെടാവുന്ന വാക്കാണ് അത്. (*) തേനീച്ചകളുടെ പ്രധാന മേച്ചൽ സ്ഥാനം പൂക്കളാകുന്നു. കായകളും പഴങ്ങളും ഉത്ഭവിക്കുന്നതും പൂക്കളിൽ നിന്ന്തന്നെ. തേനീച്ച തിന്നുന്നത് ഏതുതരം ഫലങ്ങളിൽ നിന്നായിരുന്നാലും അത് തേനിന്റെ ഉൽപാദനത്തിന് തടസ്സമാകുകയില്ല എന്ന ഒരു സൂചന مِن كُلِّ الثَّمَرَاتِ (എല്ലാ ഫലങ്ങളിൽനിന്നും) എന്ന പ്രയോഗത്തിൽ കണ്ടെത്താവുന്നതാകുന്നു. كُلِي (തിന്നുകൊള്ളുക) എന്ന വാക്കിൽ നിന്ന്- പലരും ധരിക്കാറുള്ളതുപോലെ-പൂക്കളിൽനിന്നും, പഴങ്ങളിൽ നിന്നും തേൻ വലിച്ചെടുത്തു കൂട്ടിൽ കൊണ്ടുപോയി ശേഖരിക്കുകയല്ല തേനീച്ച ചെയ്യുന്നതെന്നും, തേനീച്ച അവയെ സമീപിക്കുന്നത് അതിന്റെ ഭക്ഷണാവശ്യാർഥമാണെന്നും, താഴെ പറയുംപ്രകാരം പിന്നീട് അതിന്റെ ശരീരത്തിൽനിന്ന് തേൻ പുറത്തുവരികയാണ് ചെയ്യുന്നതെന്നും മനസ്സിലാക്കാവുന്നതാകുന്നു. എല്ലാതരം ഫലങ്ങളിൽനിന്നും ഇഷ്ടം പോലെ ഭക്ഷിക്കാമെന്ന് നിർദേശിച്ചശേഷം فَاسْلُكِي سُبُلَ رَبِّكِ ذُلُلًا (സുഗമമായ നിലയിൽ നിന്റെ റബ്ബിന്റെ മാർഗങ്ങളിൽ-അഥവാ റബ്ബ് നിശ്ചയിച്ചു തന്ന മാർഗങ്ങളിലൂടെ- പ്രവേശിച്ചുകൊള്ളുക.) എന്നും നിർദ്ദേശിക്കുന്നു. ഈ വാക്യത്തിന്റെ അർഥവ്യാപ്തിയിൽ തേനീച്ചയുടെ എല്ലാ ജീവിതക്രമങ്ങളും, പ്രവർത്തന സ്വഭാവങ്ങളും മൊത്തത്തിൽ അടങ്ങിയിട്ടുണ്ട്. കൂട്ടിൽനിന്നും ഭക്ഷണം തേടിപ്പോകേണ്ടുന്ന മാർഗങ്ങൾ, ദൂരസ്ഥലങ്ങളിൽ പോയി ചുറ്റിത്തിരിഞ്ഞശേഷം ഉന്നം തെറ്റാതെ തിരിച്ചുവരേണ്ടുന്ന വിധങ്ങൾ, കൂട്ടിൽവെച്ച് സ്വീകരിക്കേണ്ടുന്ന കൃത്യങ്ങൾ, ഓരോ കൃത്യവും പാലിക്കേണ്ട മുറകൾ തുടങ്ങിയ കാര്യങ്ങളെല്ലാം ആ ചെറുവാക്യത്തിൽ അല്ലാഹു ഉൾപ്പെടുത്തിയിരിക്കുന്നു. അവയൊന്നും തെറ്റാതെ നിർവഹിക്കുവാനുള്ള ബോധവും പ്രചോദനവും അല്ലാഹു ആ ചെറു ജീവിക്ക് നൽകിയിരിക്കുന്നുവെന്നർഥം. തേനീച്ചക്ക് മാത്രമല്ല, എല്ലാ വസ്തുക്കൾക്കും അതതിന്റേതായ പ്രകൃതരൂപം നൽകുകയും, അനന്തരം ഓരോന്നിനും വേണ്ടുന്ന മാർഗനിർദേശം കൊടുക്കുകയും ചെയ്തവനാണല്ലോ നമ്മുടെ റബ്ബായ അല്ലാഹു. (رَبُّنَا الَّذِي أَعْطَى كُلَّ شَيْءٍ خَلْقَهُ ثُمَّ هَدَى - طه)

ആയിരക്കണക്കിലും, പതിനായിരക്കണക്കിലുമുള്ള ജോലിക്കാരാൽ നടത്തപ്പെടുന്ന ഒരു തൊഴിൽ ശാലയത്രെ തേൻകൂട്ട്. ആ തൊഴിൽശാലയിൽ ഉൽപാദിപ്പിക്കപ്പെടുന്ന വിഭവമാണ് തേൻ. അതെ, يَخْرُجُ مِن بُطُونِهَا شَرَابٌ (അവയുടെ വയറുകളിൽനിന്നും ഒരു പാനീയം പുറത്ത്വരുന്നു.) പാനീയംകൊണ്ട് വിവക്ഷ തേൻ തന്നെ. കുടിക്കുവാൻ പറ്റിയ ദ്രവവസ്തുവാകകൊണ്ട് പാനീയം(شَرَابٌ) എന്ന് പറഞ്ഞുവെങ്കിലും അതോടുകൂടി പാല് പോലെ തന്നെ ഉത്തമമായ ഒരു ഭക്ഷ്യപദാർഥം കൂടിയാണ് തേൻ. തേനീച്ചകളുടെ ജാതിവ്യത്യാസവും, അവയുടെ മേച്ചൽസ്ഥാനങ്ങളുടെയും കാലദേശങ്ങളുടെയും വ്യത്യാസവും അനുസരിച്ച് തേനിന്റെ വർണത്തിലും വ്യത്യാസം ഉണ്ടാകുന്നു. അതാണ് مُخْتَلِفٌ أَلْوَانُهُ (അതിന്റെ നിറങ്ങൾ വ്യത്യസ്തമായിരിക്കും) എന്ന് പറഞ്ഞത്. ചുവപ്പ്, മഞ്ഞ, കറുപ്പ്, വെള്ള എന്നീ നിറങ്ങൾക്കാണ് അതിൽ മുൻതൂക്കം കാണപ്പെടാറുള്ളത്. ചിലയിനം തേനിന് മറ്റു ചിലതിനെക്കാൾ ഗുണം കൂടുമെങ്കിലും എല്ലാറ്റിന്റെയും ഉപകാരം മൊത്തത്തിൽ ഒരുപോലെതന്നെ. പാനീയവും ഭക്ഷ്യപദാർഥവുമെന്നപോലെ, തേൻ ഒരു വലിയ ഔഷധവീര്യമുള്ള വസ്തു കൂടിയാണല്ലോ. ഒരുപക്ഷേ, ഔഷധവ

(*) كما فى المفردات

സ്തുവെന്ന നിലക്കാണ് സാധാരണക്കാർക്കിടയിൽ അതിന് കൂടുതൽ പ്രാധാന്യമുള്ളതും. എത്രയോ രോഗങ്ങൾക്ക് തനിച്ചായും, മിശ്രമായും തേൻ കൈകണ്ട ഔഷധമാണെന്ന് പറയേണ്ടതില്ല. فِيهِ شِفَاءٌ لِلنَّاسِ(അതിൽ മനുഷ്യർക്ക് രോഗശമനമുണ്ട്) എന്ന വാക്യം അതാണ് ചൂണ്ടിക്കാട്ടുന്നത്.

അബൂസഈദിൽ ഖുദ്‌രി (റ) ഇങ്ങിനെ പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: ഒരു പുരുഷൻ റസൂൽ തിരുമേനിﷺയുടെ അടുക്കൽ ചെന്നു എന്റെ സഹോദരന് വയറിളക്കം (അതിസാരം) ബാധിച്ചിരിക്കുന്നുവെന്ന് പറഞ്ഞു. നബിﷺ പറഞ്ഞു: 'നീ പോയി അവന് തേൻ കുടിക്കുവാൻ കൊടുക്കുക'. അയാൾപോയി തേൻ കൊടുത്തു. പിന്നീട് വന്നു ഇങ്ങനെ പറഞ്ഞു: റസൂലേ, ഞാൻ അവനെ തേൻ കുടിപ്പിച്ചു. എന്നിട്ട് വയറിളക്കം അധികമാവുകയല്ലാതെ ഉണ്ടായില്ല. തിരുമേനി പറഞ്ഞു: നീ പോയി അവന്ന് തേൻ കുടിക്കാൻ കൊടുക്കുക: അയാൾ പിന്നെയും തേൻ കുടിപ്പിച്ചു. പിന്നീടും അയാൾ വന്നു, 'അതവന്ന് വയറിളക്കം അധികരിപ്പിക്കുകയല്ലാതെ ചെയ്തില്ല' എന്ന് പറഞ്ഞു. അപ്പോൾ റസൂൽﷺ പറഞ്ഞു: അല്ലാഹു സത്യം പറഞ്ഞു. നിന്റെ സഹോദരന്റെ വയർ കളവും പറഞ്ഞു. നീ പോയി അവന് തേൻ കുടിപ്പിക്കുക.' അങ്ങനെ, അദ്ദേഹം (വീണ്ടും) പോയി അവന് തേൻ കൊടുത്തു. അപ്പോൾ അയാൾക്ക് സുഖപ്പെടുകയും ചെയ്തു. (ബു;മു) ആദ്യത്തെ പ്രാവശ്യങ്ങളിൽ അയാളുടെ വയറ്റിലെ ദുഷ്ടതകൾ നീങ്ങിക്കഴിഞ്ഞിരുന്നില്ലെന്നും, തേൻ ഉഷ്ണവീര്യമുള്ളതാകകൊണ്ട് ആ ദുഷ്ടതകൾ അത് ഇളക്കിപ്പുറത്താക്കുകയാണ് ആദ്യം ഉണ്ടായതെന്നും, അവ നീങ്ങിക്കഴിഞ്ഞതോടെ അവസാനം വയറിന് പൂർണസുഖം കിട്ടിയെന്നുമാണ് ഈ ഹദീഥിന് ഭിഷഗ്വരന്മാരായ ചില പണ്ഡിതന്മാരുടെ വ്യാഖ്യാനമെന്ന് ഇബ്നു കഥീർ (റ) മുതലായവർ ചൂണ്ടിക്കാട്ടുന്നു. തേനിന്റെ ഗുണത്തെപ്പറ്റി വേറെയും ഹദീഥുകൾ കാണാവുന്നതാണ്.

തേനീച്ചകളെക്കുറിച്ച് ഗവേഷണ പരീക്ഷണങ്ങൾ നടത്തിയ പല ശാസ്ത്രജ്ഞന്മാരുടെയും പ്രസ്താവനകളെ അടിസ്ഥാനമാക്കി അൽപം ചില സംഗതികൾ കൂടി ഇവിടെ ഓർമിക്കുന്നത് സന്ദർഭോചിതമായിരിക്കും. മേൽ വിവരിച്ച ചില വശങ്ങളിലേക്ക് അതിൽനിന്ന് അൽപംകൂടി വെളിച്ചം ലഭിക്കുകയും ചെയ്തേക്കും. അവർ പറയുന്നു: ഒരു തേനീച്ചക്കൂട്ടിൽ ആയിരക്കണക്കിന് ഈച്ചകൾ ഉണ്ടായിരിക്കും. ചിലപ്പോൾ, പതിനായിരം വരെയും ഉണ്ടാവാം. ഓരോ കൂട്ടിലും അതിലെ മുഴുവൻ മേൽനോട്ടം വഹിക്കുന്ന ഒരു വലിയ ഈച്ചയുണ്ടായിരിക്കും. ഇത് 'റാണി' എന്ന പേരിൽ അറിയപ്പെടുന്നു. ഇതിന്റെ നിർദേശങ്ങൾക്കനുസരിച്ചായിരിക്കും മറ്റുള്ളവയുടെ പ്രവർത്തനങ്ങൾ നടക്കുന്നത്. കൂട്ടത്തിൽ ഏതാണ്ട് നൂറോ അഞ്ഞൂറോ എണ്ണം ആണീച്ചകളായിരിക്കും. ഇവക്ക് റാണിയുമായി ഇണചേരുകയല്ലാതെ വേറെ പ്രത്യേകം ജോലിയൊന്നുമില്ല. അതുകൊണ്ട് അവർക്ക് 'മടിയൻമാർ' എന്ന് പറയപ്പെടുന്നു. ബാക്കിയെല്ലാം 'അധ്വാനിക്കുന്നവരാ'യിരിക്കും. റാണി ഈച്ച ദിവസേന ധാരാളക്കണക്കിൽ മുട്ടയിടും. റാണിയെയും, ആണീച്ചകളെയും ശുശ്രൂഷിക്കുക, പുറത്തുപോയി പൂമ്പൊടി തുടങ്ങിയ ആഹാരങ്ങൾ തേടിപ്പിടിച്ചു കൊണ്ടുവരുക, തേൻ സൂക്ഷിക്കുവാനുള്ള അറകൾ നിർമിക്കുക, അതിൽ തേൻ സൂക്ഷിച്ചുവെക്കുക, പുതുതായി ജനിക്കുന്ന കുഞ്ഞുങ്ങളെ വളർത്തുക, ഉറുമ്പ് മുതലായ ശത്രുക്കളെ ചെറുക്കുക, കൂടും പരിസരവും വൃത്തിയാക്കുക തുടങ്ങിയ എല്ലാ ജോലികളും ഈ മൂന്നാം വിഭാഗത്തിന്റെ ജോലിയാകുന്നു. പൂക്കളിൽനിന്നും മറ്റും ഈമ്പിയെടുത്തു ഭക്ഷിച്ച തേൻ, പിന്നീട് ഈച്ചയുടെ ശരീരത്തിൽനിന്ന് ഊറിവ

രുന്ന ഒരുതരം ഉമിനീരും കലർന്നുകൊണ്ട് വായിലൂടെ പുറത്തേക്ക് വരുന്നു. ഇത് അറകളിൽ നിക്ഷേപിച്ചു കലർപ്പുകളിൽനിന്ന് ശുദ്ധിയാക്കപ്പെടുന്നു. കൂടിന്റെ ഓരോ അറയും പ്രഗൽഭരായ എഞ്ചിനീയർമാർക്ക് പോലും സാധ്യമല്ലാത്തവിധം സമകൃത്യത്തിലുള്ള ആറ് കോണാകൃതിയിൽ തൊട്ടു തൊട്ടും, കലാപരമായും, ഭംഗിയായും നിർമിക്കപ്പെട്ടിരിക്കും. വേറെ ആകൃതികളിൽ നിർമിക്കപ്പെടുന്നപക്ഷം അറകൾക്കിടയിൽ മിക്കവാറും അൽപാൽപം വിടവുകൾ ഉണ്ടായേക്കുമെന്ന് കരുതിയായിരിക്കാം ഈ ആകൃതി സ്വീകരിക്കപ്പെട്ടിരിക്കുന്നതെന്ന് കരുതപ്പെടുന്നു. الله اعلم

ഇങ്ങനെയുള്ള വസ്തുതകൾ ഓർമിച്ചുകൊണ്ട് തേനീച്ചയെയും തേനിനെയും കുറിച്ചു ചിന്തിക്കുമ്പോൾ, അല്ലാഹുവിന്റെ സൃഷ്ടിവൈഭവം, പരിപാലനമുറകൾ, മനുഷ്യന്റെ ഗുണത്തിനുവേണ്ടി അവൻ ഭൂമിയിൽ സജ്ജമാക്കിവെച്ചിട്ടുള്ള സംവിധാനങ്ങൾ ആദിയായവക്ക് അതിൽനിന്ന് ധാരാളം ദൃഷ്ടാന്തങ്ങൾ കണ്ടെത്താവുന്നതാണ്. അതെ, إِنَّ فِي ذَٰلِكَ لَآيَةً لِّقَوْمٍ يَتَفَكَّرُونَ (നിശ്ചയമായും അതിൽ ചിന്തിക്കുന്ന ജനങ്ങൾക്ക് ദൃഷ്ടാന്തമുണ്ട്.)

وَٱللَّهُ خَلَقَكُمْ ثُمَّ يَتَوَفَّىٰكُمْ ۚ وَمِنكُم مَّن يُرَدُّ إِلَىٰٓ أَرْذَلِ ٱلْعُمُرِ لِكَىْ لَا يَعْلَمَ بَعْدَ عِلْمٍ شَيْـًٔا ۚ إِنَّ ٱللَّهَ عَلِيمٌ قَدِيرٌ ﴿٧٠﴾

**《70》 അല്ലാഹുവത്രെ നിങ്ങളെ സൃഷ്ടിച്ചത്; പിന്നീട് നിങ്ങളെ അവൻ മരണപ്പെടുത്തുന്നു. ആയുസ്സിന്റെ ഏറ്റം താഴേകിട [ദുർബ്ബലാവസ്ഥ]യിലേക്ക് ഒഴിവാക്കി വിടപ്പെടുന്നവരും നിങ്ങളിലുണ്ടായിരിക്കും; അറിവിന്ന് ശേഷം (പിന്നെയും) യാതൊന്നും അറിയാതിരിക്കുവാൻ വേണ്ടി. നിശ്ചയമായും അല്ലാഹു (എല്ലാം) അറിയുന്നവനും, കഴിവുള്ളവനുമാകുന്നു.**

---

《70》 وَاللَّهُ അല്ലാഹു, അല്ലാഹുവത്രെ خَلَقَكُمْ നിങ്ങളെ സൃഷ്ടിച്ചു, സൃഷ്ടിച്ചത് ثُمَّ പിന്നീട് يَتَوَفَّاكُمْ നിങ്ങളെ അവൻ പൂർണമായി പിടിച്ചെടുക്കുന്നു(മരിപ്പിക്കുന്നു) وَمِنْكُمْ നിങ്ങളിലുണ്ടായിരിക്കും, നിങ്ങളിൽനിന്ന് (ചിലർ) مَنْ يُرَدُّ മടക്ക (ആക്ക-ഒഴിവാക്കി വിട) പ്പെടുന്നവർ إِلَىٰ أَرْذَلِ ഏറ്റം താണപടി (ദുർബ്ബലസ്ഥിതി) യിലേക്ക് الْعُمُرِ ആയുഷ്ക്കാലത്തിന്റെ, ആയുസ്സിന്റെ لِكَيْ لَا يَعْلَمَ അവർ അറിയാതിരിക്കുവാൻ വേണ്ടി بَعْدَ عِلْمٍ അറിവിനുശേഷം شَيْئًا യാതൊന്നും إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَلِيمٌ അറിയുന്നവനാണ് قَدِيرٌ കഴിവുള്ളവനാണ്.

---

ചില ജീവികളിലും, പദാർത്ഥങ്ങളിലും അടങ്ങിയ ദൃഷ്ടാന്തങ്ങളെ ചൂണ്ടിക്കാട്ടിയ ശേഷം, മനുഷ്യരിൽ തന്നെയും സ്ഥിതി ചെയ്യുന്ന ചില ദൃഷ്ടാന്തങ്ങളെ ഓർമിപ്പിക്കുകയാണ്. മനുഷ്യരെ സൃഷ്ടിച്ചു ഈ നിലക്കെത്തിച്ച അല്ലാഹുതന്നെ അവന്റെ ആയുഷ്ക്കാലവും നിയന്ത്രിക്കുന്നു. ചിലർ ചെറുപ്പത്തിലേ മരണമടയുന്നു. ചിലർ ഏതാനും വയസ്സുവരെ ജീവിക്കുന്നു. ചിലരാകട്ടെ, സാധാരണയിൽ കവിഞ്ഞ ദീർഘായുസ്സ് നൽകപ്പെട്ടവരായിരിക്കും. അങ്ങനെ, മുമ്പ് അവർക്കുണ്ടായിരുന്ന അറിവും തന്റേടവും നഷ്ട

പ്പെടുകയും, ഗ്രഹണേന്ദ്രിയങ്ങൾ ക്ഷയിച്ചു ശിശുക്കൾ കണക്കെ ആയിത്തീരുകയും ചെയ്യുന്നു. ഒരാൾ, ദൃഢഗാത്രനും ആരോഗ്യവാനുമായത് കൊണ്ടോ മറ്റോ ദീർഘകാലം ജീവിക്കുമെന്നോ, വേറൊരാൾ അവശഗാത്രനും ആരോഗ്യം കുറഞ്ഞവനുമാകകൊണ്ട് നേരത്തെ മരണമടയുമെന്നോ നിശ്ചയിക്കുക സാധ്യമല്ല. എല്ലാം അല്ലാഹുവിന്റെ നിശ്ചയം അനുസരിച്ച് നടക്കുന്നുവെന്ന് മാത്രം.

സൂ: റൂം 54 ൽ അല്ലാഹു പറയുന്നു: 'നിങ്ങളെ ബലഹീനതയിൽനിന്ന് സൃഷ്ടിച്ച വൻ അല്ലാഹുവത്രെ. പിന്നീട്, ബലഹീനതക്ക് ശേഷം അവൻ ശക്തിയുണ്ടാക്കി. പിന്നെ, ശക്തിക്ക് ശേഷം ബലഹീനതയും, നരയും ഉണ്ടാക്കി. അവൻ ഉദ്ദേശിക്കുന്നത് അവൻ സൃഷ്ടിക്കുന്നു.' യാസീൻ: 68 ൽ പറയുന്നു: 'ആർക്ക് നാം ദീർഘായുസ്സ് നൽകുന്നുവോ അവർക്ക് സൃഷ്ടിയിൽ (പ്രകൃതിയിൽ) നാം വിപരീതാവസ്ഥ നൽകുന്നു: 'നബിﷺ ഇങ്ങനെ പ്രാർഥിച്ചിരുന്നതായി അനസ് (റ) പ്രസ്താവിച്ചിരിക്കുന്നു: *(*)* 'പിശുക്ക്, ഉദാസീനത, വാർധക്യക്ഷീണം, അവശപ്രായം, ക്വബ്റിലെ ശിക്ഷ, ദജ്ജാലിന്റെ കുഴപ്പം, ജീവിതത്തിലെയും മരണത്തിലെയും കുഴപ്പം എന്നിവയിൽ നിന്ന് (അല്ലാഹുവേ), ഞാൻ നിന്നോട് രക്ഷ തേടുന്നു.' (ബു)

## വിഭാഗം - 10

وَٱللَّهُ فَضَّلَ بَعْضَكُمْ عَلَىٰ بَعْضٍ فِى ٱلرِّزْقِ ۚ فَمَا ٱلَّذِينَ فُضِّلُوا۟ بِرَآدِّى رِزْقِهِمْ عَلَىٰ مَا مَلَكَتْ أَيْمَـٰنُهُمْ فَهُمْ فِيهِ سَوَآءٌ ۚ أَفَبِنِعْمَةِ ٱللَّهِ يَجْحَدُونَ ﴿٧١﴾

**《71》 അല്ലാഹു (തന്നെ), നിങ്ങളിൽ ചിലരെ ചിലരെക്കാൾ ആഹാര (വിഷയ) ത്തിൽ ശ്രേഷ്ഠമാക്കുകയും ചെയ്തിരിക്കുന്നു. എന്നാൽ, ശ്രേഷ്ഠമാക്കപ്പെട്ടവർ തങ്ങളുടെ ആഹാരത്തെ തങ്ങളുടെ വലംകൈ ഉടമയാക്കിയവർക്ക് [അടിമകൾക്ക്] വിട്ടുകൊടുക്കുന്നവരല്ല; എന്നിട്ട് അവർ (രണ്ടുകൂട്ടരും) അതിൽ സമമായിരിക്കുക (-അതുണ്ടാകുകയില്ല.) അപ്പോൾ, അല്ലാഹുവിന്റെ അനുഗ്രഹത്തെയോ അവർ നിഷേധിക്കുന്നത്?!**

---

《71》 وَاللَّهُ അല്ലാഹു (തന്നെ) فَضَّلَ ശ്രേഷ്ഠമാക്കി, മെച്ചമാക്കി بَعْضَكُمْ നിങ്ങളിൽ ചിലരെ عَلَىٰ بَعْضٍ ചിലരെക്കാൾ فِي الرِّزْقِ ആഹാരത്തിൽ, ഉപജീവനത്തിൽ. فَمَا الَّذِينَ فُضِّلُوا എന്നാൽ ശ്രേഷ്ഠ (മെച്ച) മാക്കപ്പെട്ടവർ അല്ല بِرَادِّي മടക്കു (വിട്ടുകൊടുക്കു) ന്നവർ رِزْقِهِمْ അവരുടെ ആഹാരത്തെ عَلَىٰ مَا مَلَكَتْ ഉടമപ്പെടുത്തിയവർക്ക് أَيْمَانُهُمْ അവരുടെ വലംകൈകൾ فَهُمْ എന്നിട്ട് (അങ്ങനെ) അവർ فِيهِ അതിൽ سَوَاءٌ സമ

---

(*) أعوذُ بكَ من البُخلِ والْكَسَلِ والهرم وأَرْذَلِ الْعُمُرِ وَعَذَابِ القَبْرِ وَفِتْنَةِ الدَّجَّالِ وَفِتْنَةِ الْمَحْيَا وَالْمَمَاتِ– البخارى

മാണ് (എന്നുള്ളത്) أَفَبِنِعْمَةِ അപ്പോൾ അനുഗ്രഹത്തെയാണോ اللَّهِ അല്ലാഹുവിന്റെ يَجْحَدُونَ അവർ നിഷേധിക്കുന്നു, നിരാകരിക്കുന്നു.

---

ആഹാരവിഷയത്തിൽ-അഥവാ ഉപജീവനമാർഗങ്ങളിൽ- എല്ലാവരും ഒരേ നിലക്കാ യിരായിട്ടല്ല ഉള്ളത്. ചിലർക്ക് കൂടുതലും, ചിലർക്ക് കഷ്ടിച്ചുമായിക്കൊണ്ടാണ് അല്ലാഹു അത് നൽകിയിരിക്കുന്നത്. മനുഷ്യന്റെ സാമർഥ്യമോ, ബുദ്ധിയോ, പ്രാപ്തിയോ അല്ല അതിന്റെ മാനദണ്ഡം. ബാഹ്യമായി നോക്കുമ്പോൾ അവർക്കും അതിൽ സ്ഥാനങ്ങളു ണ്ടെന്നത് ശരിതന്നെ. പക്ഷേ, യഥാർഥത്തിലുള്ള മാനദണ്ഡം അല്ലാഹുവിന്റെ നിശ്ചയ മാകുന്നു. അല്ലായിരുന്നുവെങ്കിൽ, പ്രാപ്തരും ബുദ്ധിമാൻമാരുമായ എല്ലാ വ്യക്തികളും ധനാഢ്യന്മാരാകേണ്ടതും, അല്ലാത്തവരെല്ലാം ദരിദ്രൻമാരാകേണ്ടതുമായിരുന്നു. ബുദ്ധി മതികളും അതിസമർഥരുമായ എത്രയോ ആളുകൾ ജീവിതക്ലേശം അനുഭവിച്ചുവരു ന്നതും, വിവേകമോ പ്രാപ്തിയോ ഇല്ലാത്ത എത്രയോ ആളുകൾ ധനസമൃദ്ധിയും സുഖ സൗകര്യങ്ങളുമുള്ളവരായി കഴിയുന്നതും നാം കണ്ടുവരുന്നതാണല്ലോ. ഈ യാഥാർഥ്യം മറ്റൊരു സ്ഥലത്ത് അല്ലാഹു ഇങ്ങിനെ വ്യക്തമാക്കിയിരിക്കുന്നു: أَهُمْ يَقْسِمُونَ رَحْمَتَ رَبِّكَ نَحْنُ قَسَمْنَا بَيْنَهُم مَّعِيشَتَهُمْ.... ''അവരാണോ നിന്റെ റബ്ബിന്റെ കാരുണ്യം ഭാഗിച്ചുകൊടുക്കുന്നത്?! ഐഹിക ജീവിതത്തിൽ അവരുടെ ജീവിതമാർഗം നാമത്രെ അവർക്കിടയിൽ ഭാഗിച്ചിരിക്കുന്നത്. അവരിൽ ചിലരെ ചിലർക്കുമീതെ പല പടികൾ നാം ഉയർത്തുകയും ചെയ്തിരിക്കുന്നു..." (സുഖ്റുഫ്: 32) ഇങ്ങനെ ജീവിത മാർഗം വ്യത്യസ്ത രീതിയിലാക്കി നിശ്ചയിക്കുവാനുള്ള ചില കാരണങ്ങളും അവിടെ അല്ലാഹു എടുത്തുകാണിച്ചിട്ടുണ്ട്. കൂടുതൽ വിവരത്തിന് അവിടെ നോക്കുക.

പ്രസ്തുത തത്വം വിവരിക്കലല്ല ഇവിടെ ഉദ്ദേശ്യം. അല്ലാഹുവിന്റെ അടിമയായ മനു ഷ്യൻ അല്ലാഹു അല്ലാത്തവരെ ആരാധിക്കുകയും, അല്ലാഹുവിന്റെ അധികാരാവകാശ ങ്ങളെ അവർക്ക് വകവെച്ചുകൊടുക്കുകയും ചെയ്യുകയെന്ന ശിർക്കിന്റെ അർഥശൂന്യത ഒരു ഉദാഹരണത്തിലൂടെ ചൂണ്ടിക്കാട്ടുകയാണ് ഈ വചനത്തിന്റെ താൽപര്യം. എല്ലാ വർക്കും ഒരേ തോതിലല്ല അല്ലാഹു ഉപജീവനമാർഗം നൽകിയിരിക്കുന്നത്. യജമാ നൻമാരെ ആശ്രയിച്ചുകഴിയുന്ന അടിമകൾ നിർധനരായിരിക്കും. എന്നാൽ യജമാനവർഗം തങ്ങളുടെ പക്കലുള്ള തങ്ങളുടെ അടിമകൾക്ക് വിട്ടുകൊടുത്തുകൊണ്ട് അവരെയും പങ്കുകാരാക്കി ഇരുകൂട്ടരും അതിൽ സമാവകാശികളാകാറില്ല. അഥവാ അതിന്നവർ കൂട്ടാ ക്കുകയില്ല. അതേ സമയത്ത്, അല്ലാഹുവിന്റെ അടിമയും ഉടമയിലുമായ ചില സൃഷ്ടി കൾക്ക് അവർ അല്ലാഹുവിന്റെ അധികാരാവകാശങ്ങൾ വകവെച്ചു കൊടുക്കുകയും ചെയ്യുന്നു. അഥവാ അവരെ ആരാധിക്കുകയും, അല്ലാഹു നൽകിയ സ്വത്തിൽ ഒരു പങ്ക് നേർച്ച വഴിപാടുകളും മറ്റും വഴി അവർക്ക് നീക്കിവെക്കുകയും ചെയ്യുന്നു. അങ്ങനെ, തങ്ങൾക്കവകാശപ്പെട്ടത് തങ്ങളുടെ അടിമകൾക്ക് വിട്ടുകൊടുക്കുവാൻ തയ്യാറില്ലാത്ത അവർ അല്ലാഹുവിന്റെ അവകാശങ്ങൾ അവന്റെ അടിമകൾക്ക് വിട്ടുകൊടുത്തു അവരെ അവനോട് സമമാക്കുന്നു. അല്ലാഹു അവർക്ക് നൽകിയിട്ടുള്ള അനുഗ്രഹത്തെ നിഷേ ധിക്കലും അവനോട് കാണിക്കുന്ന ഒരു ധിക്കാരവുമാണിത്. ഇതത്രെ ഈ വചനത്തില ടങ്ങിയ ആശയത്തിന്റെ ചുരുക്കം. വഴിയെ ഉദ്ധരിക്കുന്ന സൂ: റൂമിലെ 28-ാം വചനത്തിൽ നിന്ന് ഈ ആശയം കുറേക്കൂടി വ്യക്തമായി മനസ്സിലാക്കാം.

مَا مَلَكَتْ أَيْمَانُهُمْ (അവരുടെ വലങ്കൈകൾ ഉടമയാക്കിയവർ) എന്ന് പറഞ്ഞത് അടി മകളെ ഉദ്ദേശിച്ചാകുന്നു. ഈ വാക്കിന്റെ അർഥത്തെയും പ്രയോഗത്തെയും സംബ

ന്ധിച്ചും, അതിന് വികൃതമായ ചില അർഥങ്ങൾ നൽകിക്കൊണ്ട് ഇസ്‌ലാമിൽ അടിമത്തം എന്നൊന്ന് അംഗീകരിക്കപ്പെട്ടിട്ടില്ലെന്ന ചിലരുടെ വാദത്തെ സംബന്ധിച്ചും സൂ: മുഅ്മിനൂന്റെ ശേഷം കൊടുത്തിട്ടുള്ള വ്യാഖ്യാനക്കുറിപ്പിലും, ഇസ്‌ലാമിൽ അംഗീകരിക്കപ്പെട്ടിട്ടുള്ള അടിമത്തത്തെപ്പറ്റി സൂ: അഹ്സാബിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിലും വിവരിച്ചിട്ടുണ്ട്. പ്രസ്തുത വാദക്കാരായ ചിലർ മറ്റൊരു പുത്തൻ ചിന്താഗതിക്ക് ക്വുർആന്റെ സാധൂകരണമുണ്ടെന്ന് വരുത്തുവാൻ വേണ്ടി ഈ വചനത്തിന് ഒരു പുതിയ അർഥവ്യാഖ്യാനം നൽകിക്കാണുന്നു. കാലത്തിന്റെ ഒഴുക്കിനൊത്ത് ക്വുർആനെ വ്യാഖ്യാനിക്കുന്നതിലുള്ള താൽപര്യവും അത്തരം വ്യാഖ്യാനങ്ങൾ പുറപ്പെടുവിക്കുന്നതിലുള്ള അഭിമാനവുമാണ് അതിന്റെ പിന്നിലുള്ളതെന്ന് അൽപം ചിന്തിക്കുന്നവർക്ക് മനസ്സിലാകുന്നതാണ്.

ആഹാരവിഷയത്തിൽ മെച്ചം ലഭിച്ചവർ തങ്ങളുടെ ആവശ്യം കഴിച്ചു ബാക്കിയുള്ളത് തങ്ങളുടെ വേലക്കാർ, ജോലിക്കാർ മുതലായ സാധുക്കൾക്ക് നൽകേണ്ടതാണെന്നുള്ള തത്വത്തിൽ ആർക്കും തർക്കമില്ല. ചിലപ്പോഴൊക്കെ നിയമദൃഷ്ട്യാ തന്നെ അത് വളരെ കർശനമായ ഒരു നിർബന്ധം കൂടിയായിരിക്കുകയും ചെയ്യും. എന്നാൽ, ആവശ്യം കഴിച്ചു മിച്ചമുള്ളതിലെല്ലാം അവർ സമാവകാശികളാണെന്നും, അത് നിർബന്ധമാണെന്നുമുള്ള സിദ്ധാന്തം ഇസ്‌ലാമികമോ ക്വുർആനികമോ അല്ല. ക്വുർആൻ ഒരു പഴഞ്ചനല്ലെന്നുള്ളതിനോട് നാം തികച്ചും യോജിക്കുന്നു. എന്നാലത് ഒരു നവീന ഗ്രന്ഥമാണോ? അതുമല്ല, പഴഞ്ചനും നവീനവുമല്ലാത്ത-അഥവാ പഴയകാലത്തേക്കും നവീന കാലത്തേക്കും ഒരുപോലെ യുക്തവും പ്രായോഗികവുമായ ഒരു ഗ്രന്ഥമാണത് എന്നുള്ളതാണ് വാസ്തവം. സന്ദർഭം മറ്റൊന്നായത് കൊണ്ട് ഈ വിഷയകമായി ഇവിടെ കൂടുതലൊന്നും വിവരിക്കുന്നില്ല. എന്നാലും ചില സംഗതികൾ ഇവിടെ ഓർക്കേണ്ടിയിരിക്കുന്നു:-

(1) مَامَلَكَتْ أَيْمَانُهُمْ എന്ന വാക്കിന് 'അവരുടെ നിയന്ത്രണത്തിൻ കീഴിലുള്ളവർ' എന്ന് അർഥം കൽപിക്കുകയും, തങ്ങളുടെ കീഴിലുള്ള ജോലിക്കാരും വേലക്കാരുമൊക്കെയാണ് അത് കൊണ്ടുദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്ന് വ്യാഖ്യാനിക്കുകയും ചെയ്തത് ശരിയല്ല. ഭാഷാ സാഹിത്യത്തിലോ ക്വുർആനിലോ അതിന് തെളിവുമില്ല.

(2) فَهُمْ فِيهِ سَوَاءٌ എന്ന വാക്കിന് 'വാസ്തവത്തിൽ അവർ അതിൽ സമാവകാശികളാകുന്നു' വെന്ന് അർഥം കൽപിച്ചതും ആവശ്യം കഴിച്ചു മിച്ചമുള്ള ആഹാരം അത്തരക്കാർക്ക് നൽകണമെന്നാണ് ഇത് മൂലം ക്വുർആൻ ഉൽബോധിപ്പിക്കുന്നതെന്ന് വ്യാഖ്യാനിച്ചതും ഇവർ കരുതിക്കൂട്ടി നടത്തിയ ഒരു കയ്യേറ്റമായേ മനസ്സിലാക്കുവാൻ കഴിയുന്നുള്ളൂ. فَهُمْ(ഫഹും) എന്നതിന്റെ സ്ഥാനത്ത് وَهُمْ (വഹും) എന്നായിരുന്നു ഉള്ളതെങ്കിൽ ഈ അർഥവ്യാഖ്യാനം ഒരു വിധത്തിലെങ്കിലും വകവെച്ചുകൊടുക്കാമായിരുന്നു. അറബി ഭാഷയെയും, അറബി സാഹിത്യശാസ്ത്രങ്ങളെയും കുറിച്ച് സ്വൽപം പരിചയമുള്ളവർക്ക് ഈ സംഗതി വേഗത്തിൽ മനസ്സിലാകും. അല്ലാത്തവരെ സംബന്ധിച്ചിടത്തോളം കുറച്ചൊരു വിശദീകരണം ആവശ്യമായി വന്നേക്കും. അതിനിവിടെ സൗകര്യം പോരതാനും. ക്വുർആൻ അവതരിച്ചു പതിനാല് നൂറ്റാണ്ടുകൾ പിന്നിടുന്നതുവരെ ഒരു പണ്ഡിതന്നും ഒരു വ്യാഖ്യാതാവിന്നും കണ്ടുപിടിക്കുവാൻ കഴിയാത്ത ഒരു പുതിയ അർഥകൽപനയാണ് ഇവർ സമർപ്പിച്ചിരിക്കുന്നത് എന്നുള്ളത് തന്നെ നിഷ്പക്ഷ ബുദ്ധിയുള്ളവർക്ക് വാസ്തവം ഗ്രഹിക്കുവാൻ മതിയായ ഒരു തെളിവാണല്ലോ.

(3) പുതുതായി രംഗപ്രവേശം ചെയ്യുന്നതും ജനമദ്ധ്യെ പ്രചാരമുള്ളതുമായ നവീ

നാശയങ്ങൾക്ക് ക്വുർആന്റെ അംഗീകാരമുണ്ടെന്നും, ക്വുർആൻ മുമ്പ്തന്നെ അത് പ്രഖ്യാപിച്ചിട്ടുണ്ടെന്നും വരുത്തുന്നതിൽ ചില ആധുനിക പണ്ഡിതന്മാർ സത്യദീക്ഷയില്ലാത്തവിധം അമിതമായ താൽപര്യം കാണിക്കാറുണ്ട്. അക്കൂട്ടത്തിൽ ഒന്നാണ് കാറൽ മാർക്സിന്റെ സ്ഥിതിസമത്വവാദ (സോഷ്യലിസ) ത്തിന് ഒപ്പിക്കുവാൻ വേണ്ടിയുള്ള ഈ ശ്രമവും. പ്രത്യക്ഷത്തിൽ ഇത് ക്വുർആന്റെ ഒരു മഹത്വമാണെന്ന് വരുത്താനുള്ള ശ്രമമാണെന്ന് തോന്നാമെങ്കിലും യഥാർഥത്തിൽ ക്വുർആനെ ദുർവ്യാഖ്യാനം ചെയ്തു തരംതാഴ്ത്തലും, അതിന്റെ യഥാർഥ അധ്യാപനത്തെ വികൃതമാക്കലുമാകുന്നു. കാറൽ മാർക്സിന്റെ സാമ്പത്തിക സിദ്ധാന്തവും, ക്വുർആന്റെ സാമ്പത്തിക സിദ്ധാന്തവും തമ്മിൽ ഏതെങ്കിലും ചില വിശദാംശങ്ങളിൽ യോജിപ്പുണ്ടായേക്കുമെന്നതൊഴിച്ചാൽ, അടിസ്ഥാനപരമായി രണ്ടും പരസ്പരം യോജിക്കുകയില്ലെന്നുള്ളതാണ് യഥാർഥം.

(4) ഇവരുടെ വ്യാഖ്യാനപ്രകാരം, ആവശ്യം കഴിച്ചു മിച്ചമുള്ള ആഹാരം വേലക്കാർ, ജോലിക്കാർ മുതലായവർക്ക് അവകാശപ്പെട്ടതാണെന്നാണല്ലോ ക്വുർആൻ ഉദ്ബോധിപ്പിക്കുന്നത്. 'അവരുടെ ആഹാരം' എന്നർഥമായ رِزْقِهِمْ എന്ന വാക്കിന് 'അവരുടെ കയ്യിലുള്ള ആഹാരം' എന്നാണ് ഇവർ അർഥം കൽപിച്ചിരിക്കുന്നത്. വ്യാഖ്യാനവേളയിലാകട്ടെ, 'അവരുടെ ആവശ്യം കഴിച്ചു മിച്ചമുള്ള ആഹാരം' എന്നാക്കി മാറ്റുകയും ചെയ്തിരിക്കുന്നു. ഇത് ക്വുർആനെ മാർക്സിസത്തോട് യോജിപ്പിക്കുവാനുള്ള സൗകര്യാർഥമായിരിക്കാം. അല്ലെങ്കിൽ 'അവരുടെ ആഹാരം' എന്ന് അല്ലാഹു പറഞ്ഞതിനെ 'ആവശ്യം കഴിച്ചു മിച്ചമുള്ളതാ'ക്കുവാൻ എന്താണ് ന്യായം?

(5) ഈ വചനത്തിന്റെ ആശയം നാം മുകളിൽ വിവരിച്ചപോലെയാണെന്നും, ഇവരുടെ ഈ അർഥവ്യാഖ്യാനം ശരിയല്ലെന്നും കുറേക്കൂടി വ്യക്തമായി മനസ്സിലാക്കുവാൻ ഉതകുന്ന മറ്റൊരു വചനം നോക്കുക:

ضَرَبَ لَكُم مَّثَلًا مِّنْ أَنفُسِكُمْ هَل لَّكُم مِّن مَّا مَلَكَتْ أَيْمَانُكُم مِّن شُرَكَاءَ فِي مَا رَزَقْنَاكُمْ فَأَنتُمْ فِيهِ سَوَاءٌ تَخَافُونَهُمْ كَخِيفَتِكُمْ أَنفُسَكُمْ......الروم

ഈ വചനത്തിന് അതേ ആളുകൾ തന്നെ കൽപിച്ച അർഥം ഇപ്രകാരമാണ്. 'നിങ്ങളിൽ നിന്ന് തന്നെ അല്ലാഹു നിങ്ങൾക്കിതാ ഒരു ഉപമ എടുത്തുകാണിക്കുന്നു. നിങ്ങളുടെ നിയന്ത്രണത്തിൻ കീഴിൽ ജീവിക്കുന്നവരിൽ നിന്നും നിങ്ങൾക്ക് നാം നൽകിയ ധനത്തിൽ വല്ല പങ്കാളികളും ഉണ്ടോ? എന്നിട്ട് നിങ്ങൾ അതിൽ സമാവകാശികളായിരിക്കുകയും, നിങ്ങളുടെ സ്വന്തം ആളുകളെ ഭയപ്പെടുംപോലെ അവരെ നിങ്ങൾ ഭയപ്പെടുകയും ചെയ്യുന്നുണ്ടോ? ബുദ്ധി ഉപയോഗിക്കുന്ന ജനതക്കുവേണ്ടി ഇങ്ങനെയാണ് നാം ദൃഷ്ടാന്തങ്ങൾ വിവരിക്കുന്നത്.' (റൂം: 28) ഇതിൽ مَامَلَكَتْ أَيْمَانُكُمْ എന്ന വാക്കിന് 'നിയന്ത്രണത്തിൻ കീഴിൽ ജീവിക്കുന്നവർ' എന്ന് അർഥം കൽപിച്ചത് ഒഴിവാക്കിയാൽ, ഈ വചനത്തിന്റെ ആശയം ശരിയായ രൂപത്തിൽ തന്നെ ഇവരും സ്വീകരിച്ചിരിക്കുകയാണ്. فَأَنتُمْ فِيهِ سَوَاءٌ എന്ന വാക്കിന് 'വാസ്തവത്തിൽ അവരതിൽ സമാവകാശികളാണ്' എന്ന് ഇവരും ഇവിടെ അർത്ഥമാക്കുന്നില്ലതാനും. അപ്പോൾ, സൂ: റൂമിൽ അതിന് ശരിക്ക് അർഥം കൽപിക്കുന്ന ഇവർ ഈ വചനത്തിൽ ആ വാക്കിന് ഇങ്ങനെ ഒരു പുതിയ അർഥം കൽപിച്ചുണ്ടാക്കിയതിന്റെ പിന്നിലുള്ള മനസ്സിലിരിപ്പ് എന്തായിരിക്കുമെന്ന്

ആലോചിച്ചുനോക്കൂ! അല്ലാഹു നമ്മെയെല്ലാവരെയും സൽബുദ്ധിയും സത്യം സ്വീകരിക്കുവാനുള്ള സൻമനസ്സും നൽകപ്പെട്ട സജ്ജനങ്ങളിൽ ഉൾപ്പെടുത്തട്ടെ. ആമീൻ.

وَٱللَّهُ جَعَلَ لَكُم مِّنْ أَنفُسِكُمْ أَزْوَٰجًا وَجَعَلَ لَكُم مِّنْ أَزْوَٰجِكُم بَنِينَ وَحَفَدَةً وَرَزَقَكُم مِّنَ ٱلطَّيِّبَٰتِ

**《72》 അല്ലാഹു നിങ്ങൾക്ക് നിങ്ങളിൽ നിന്ന് തന്നെ ഇണകളെ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു; നിങ്ങളുടെ ഇണകളിൽനിന്ന് നിങ്ങൾക്ക് മക്കളെയും, പേരമക്കളെയും അവൻ ഉണ്ടാക്കിത്തരികയും ചെയ്തിരിക്കുന്നു; നല്ല (വിശിഷ്ട) വസ്തുക്കളിൽ നിന്ന് നിങ്ങൾക്ക് അവൻ ഉപജീവനം നൽകുകയും ചെയ്തിരിക്കുന്നു.**

أَفَبِٱلْبَٰطِلِ يُؤْمِنُونَ وَبِنِعْمَتِ ٱللَّهِ هُمْ يَكْفُرُونَ ﴿٧٢﴾

**എന്നിരിക്കെ, അയഥാർഥമായതിലാണോ അവർ വിശ്വസിക്കുന്നത്?! അല്ലാഹുവിന്റെ അനുഗ്രഹത്തിലാകട്ടെ, അവർ അവിശ്വസി (ച്ചു നിഷേധി) ക്കുകയും ചെയ്യുന്നു (വോ)?**

وَيَعْبُدُونَ مِن دُونِ ٱللَّهِ مَا لَا يَمْلِكُ لَهُمْ رِزْقًا مِّنَ ٱلسَّمَٰوَٰتِ وَٱلْأَرْضِ شَيْـًٔا وَلَا يَسْتَطِيعُونَ ﴿٧٣﴾

**《73》 അല്ലാഹുവിന് പുറമെ അവർ ആരാധിക്കുകയും ചെയ്യുന്നു, ആകാശങ്ങളിൽനിന്നും, ഭൂമിയിൽനിന്നും അവർക്ക് വല്ലതും ആഹാരം നൽകുവാൻ പ്രാപ്തമാവുകയാകട്ടെ, (വല്ല കാര്യത്തിന്നും) സാധ്യമാകുകയാകട്ടെ ചെയ്യാത്തവയെ.**

فَلَا تَضْرِبُوا۟ لِلَّهِ ٱلْأَمْثَالَ ۚ إِنَّ ٱللَّهَ يَعْلَمُ وَأَنتُمْ لَا تَعْلَمُونَ ﴿٧٤﴾

**《74》 അപ്പോൾ, നിങ്ങൾ അല്ലാഹുവിന്ന് ഉപമകൾ ഉണ്ടാക്കരുത്. നിശ്ചയമായും അല്ലാഹു, (യഥാർഥം) അറിയുന്നു; നിങ്ങളാകട്ടെ, അറിയുന്നില്ലതാനും.**

---

《72》 وَاللَّهُ അല്ലാഹു, അല്ലാഹുവത്രെ جَعَلَ ആക്കിയിരിക്കുന്നു, ഏർപ്പെടുത്തിയതും لَكُمْ നിങ്ങൾക്ക് مِنْ أَنفُسِكُمْ നിങ്ങളുടെ സ്വന്തങ്ങളിൽനിന്ന്, നിങ്ങളിൽ (നിങ്ങളുടെ കൂട്ടത്തിൽ) നിന്നുതന്നെ أَزْوَاجًا ഇണകളെ, ഭാര്യമാരെ وَجَعَلَ അവൻ ഉണ്ടാക്കുക (ഏർപ്പെടുത്തുക) യും ചെയ്തു لَكُمْ നിങ്ങൾക്ക് مِنْ أَزْوَاجِكُمْ നിങ്ങളുടെ

ഇണ (ഭാര്യ) കളിൽനിന്ന് وَرَزَقَكُمْ മക്കളെ وَحَفَدَةً പേരമക്കളെയും, പൗത്രരെയും بَنِينَ നിങ്ങൾക്കവൻ നൽകുകയും ചെയ്തു مِنَ الطَّيِّبَاتِ നല്ല (വിശിഷ്ട-പരിശുദ്ധ) വസ്തുക്കളിൽനിന്ന് أَفَبِالْبَاطِلِ എന്നിരിക്കെ (അപ്പോൾ) അയഥാർഥ (നിരർത്ഥ) മായതിലോ يُؤْمِنُونَ അവർ വിശ്വസിക്കുന്നു وَبِنِعْمَةِ അനുഗ്രഹത്തിലാകട്ടെ, അനുഗ്രഹത്തെ اللَّهِ അല്ലാഹുവിന്റെ هُمْ അവർ يَكْفُرُونَ അവിശ്വസിക്കുന്നു, നിഷേധിക്കുന്നു. ﴿73﴾ وَيَعْبُدُونَ അവർ ആരാധിക്കുകയും ചെയ്യുന്നു مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ, കൂടാതെ مَا لَا يَمْلِكُ അധീനമാക്കാത്ത (സാധിക്കാത്ത-പ്രാപ്തമാകാത്ത)തിനെ لَهُمْ അവർക്ക് رِزْقًا ഉപജീവനത്തിന്, ആഹാരം നൽകുവാൻ مِنَ السَّمَاوَاتِ ആകാശങ്ങളിൽ നിന്ന് وَالْأَرْضِ ഭൂമിയിൽനിന്നും شَيْئًا യാതൊന്നും, ഒട്ടും, വല്ലതും, ഒരു വസ്തുവും وَلَا يَسْتَطِيعُونَ അവർക്ക് സാധ്യമാകുകയില്ല ﴿74﴾ فَلَا تَضْرِبُوا എന്നിരിക്കെ നിങ്ങൾ വിവരിക്കരുത് (ഉണ്ടാക്കരുത്) لِلَّهِ അല്ലാഹുവിന് الْأَمْثَالَ ഉപമ (ഉദാഹരണം)കളെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يَعْلَمُ അറിയുന്നു وَأَنتُمْ നിങ്ങളാകട്ടെ لَا تَعْلَمُونَ നിങ്ങൾ അറിയുന്നുമില്ല, നിങ്ങൾക്കറിഞ്ഞുകൂടാ.

---

മേൽ പ്രസ്താവിച്ച അനുഗ്രഹങ്ങളെല്ലാം നൽകുന്നത് അല്ലാഹുവാകുന്നു. അവരുടെ ആരാധ്യ ദൈവങ്ങൾ അവയൊന്നും തന്നെ നൽകുന്നില്ല. അവർക്കതിന് സാധ്യവുമല്ല. എന്നിരിക്കെ, അനുഗ്രഹദാതാവായ അല്ലാഹുവിനെ വിട്ടേച്ചു ഒരു നന്മയും ചെയ്‌വാൻ കഴിയാത്തവയെ അല്ലാഹുവിന് തുല്യമാക്കി ആരാധിച്ചുവരുന്നതിന്റെ നിരർഥതയും, അപലപനീയതയും ചൂണ്ടിക്കാട്ടുകയാണ്. ആകാശത്ത് നിന്ന് മഴ വർഷിപ്പിച്ചും, ഭൂമിയിൽനിന്ന് ഉൽപ്പന്നങ്ങൾ ഉൽപ്പാദിപ്പിച്ചും കൊണ്ട് അല്ലാഹു ഉപജീവന മാർഗം മനുഷ്യന് ഒരുക്കിക്കൊടുക്കുന്നു. അവരുടെ ആരാധ്യ വസ്തുക്കൾക്ക് അതിനും കഴിവില്ല. എന്നിട്ടും അവയെയാണ് അവർ ആരാധിക്കുന്നത് എന്നത്രെ 73-ാം വചനത്തിൽ പറഞ്ഞതിന്റെ സാരം. അല്ലാഹുവിന്റെ അധികാരാവകാശങ്ങളിലോ, പ്രവർത്തനങ്ങളിലോ ഏതെങ്കിലും വസ്തുവിന്ന് അവനോട് സമത്വവും, സാദൃശ്യവും സങ്കൽപിക്കുന്നതിൽ നിന്നാണല്ലോ ശിർക്ക് ഉത്ഭവിക്കുന്നത്. യഥാർഥം മുകളിൽ പറഞ്ഞ പ്രകാരമായിരിക്കെ, അത്തരത്തിലുള്ള യാതൊരു ഉപമയും സാദൃശ്യവും അവന് ഉണ്ടാക്കിത്തീർക്കരുതെന്നും, അതിന്റെ ഗൗരവവും അതുമൂലം നേരിടുന്ന ഭവിഷ്യത്തുകളും അല്ലാഹുവിനാണ് അറിയുക- നിങ്ങൾക്കറിയുകയില്ല- അതുകൊണ്ടാണ് ഇങ്ങിനെയൊക്കെ വിസ്തരിച്ചും ആവർത്തിച്ചും വിവരിക്കുന്നതെന്നുമാണ് 74-ാം വചനത്തിന്റെ താൽപര്യം.

۞ ضَرَبَ ٱللَّهُ مَثَلًا عَبْدًا مَّمْلُوكًا لَّا يَقْدِرُ عَلَىٰ شَىْءٍ وَمَن رَّزَقْنَٰهُ مِنَّا رِزْقًا حَسَنًا فَهُوَ يُنفِقُ مِنْهُ سِرًّا

**﴿75﴾ അല്ലാഹു ഒരു ഉപമ വിവരിക്കുകയാണ്: ഒരു കാര്യത്തിനും കഴിയാത്ത ഉടമയാക്കപ്പെട്ട ഒരു അടിമയെ (യും), - യാതൊരുവനെയും: അവന് നമ്മുടെ വകയായി നാം നല്ലതായ ഉപജീവനം നൽകിയിരിക്കുന്നു: എന്നിട്ട് അവൻ അതിൽനിന്ന് രഹസ്യമായും, പരസ്യമായും ചിലവഴിച്ചു**

وَجَهۡرًاۖ هَلۡ يَسۡتَوُۥنَۚ

വരുകയും ചെയ്യുന്നു. (ഇങ്ങിനെയുള്ളവനെയും). ഇവർ [ഇങ്ങിനെയുള്ളവർ] സമമാകുമോ?! [ഇല്ലെന്ന് തീർച്ചയാണല്ലോ.]

ٱلۡحَمۡدُ لِلَّهِۚ بَلۡ أَكۡثَرُهُمۡ لَا يَعۡلَمُونَ ﴿٧٥﴾

അല്ലാഹുവിന്നത്രെ സ്തുതി (മുഴുവനും)! പക്ഷേ, അവരിൽ അധികമാളും അറിയുന്നില്ല.

وَضَرَبَ ٱللَّهُ مَثَلًا رَّجُلَيۡنِ أَحَدُهُمَآ أَبۡكَمُ لَا يَقۡدِرُ عَلَىٰ شَيۡءٖ وَهُوَ كَلٌّ عَلَىٰ مَوۡلَىٰهُ أَيۡنَمَا يُوَجِّههُّ لَا يَأۡتِ بِخَيۡرٍۖ هَلۡ يَسۡتَوِي هُوَ وَمَن يَأۡمُرُ بِٱلۡعَدۡلِ وَهُوَ عَلَىٰ صِرَٰطٖ مُّسۡتَقِيمٖ ﴿٧٦﴾

﴾76﴿ അല്ലാഹു (വേറെ) ഒരു ഉപമയും വിവരിക്കുന്നു- രണ്ട് പുരുഷന്മാരെ: ആ രണ്ടിലൊരുവൻ ഊമയാകുന്നു; അവന്ന് ഒരു കാര്യത്തിനും കഴിയുകയില്ല; അവനാകട്ടെ, തന്റെ രക്ഷാധികാരിക്ക് ഒരു ഭാരവുമാണ്:- അയാൾ അവനെ എങ്ങോട്ട് തിരിച്ചുവിട്ടാലും അവൻ ഒരു നന്മയും കൊണ്ടുവരുന്നതല്ല.(ഇങ്ങിനെയുള്ള) അവനും, (ജനങ്ങളോട്) നീതിയെക്കുറിച്ച് കൽപിക്കുന്നവനും-അവനാകട്ടെ നേരെ (ചൊവ്വാ) യുള്ള പാതയിലുമാണ്-സമമാകുമോ?!

---

﴾75﴿ ضَرَبَ ആക്കിയിരിക്കുന്നു (വിവരിച്ചിരിക്കുന്നു) اللَّهُ അല്ലാഹു مَثَلًا ഒരു ഉപമ, ഉദാഹരണം عَبۡدًا ഒരടിമയെ مَمۡلُوكًا ഉടമയാക്കപ്പെട്ട لَا يَقۡدِرُ അവന് കഴിയുകയില്ല عَلَىٰ شَيۡءٍ ഒരു കാര്യത്തിനും, വസ്തുവിനും وَمَنۡ യാതൊരുവനും رَزَقۡنَاهُ അവന് നാം നൽകി مِنَّا നമ്മിൽനിന്ന്, (നമ്മുടെ വക) رِزۡقًا ഉപജീവനം, ആഹാരം, ഒരു നൽകൽ حَسَنًا നല്ലതായ فَهُوَ എന്നിട്ടവൻ يُنۡفِقُ ചിലവഴിക്കുന്നു مِنۡهُ അതിൽ നിന്ന് سِرًّا രഹസ്യമായി وَجَهۡرًا പരസ്യമായും هَلۡ يَسۡتَوُونَ അവർ സമമാകുമോ الۡحَمۡدُ സ്തുതി (സർവ്വവും - മുഴുവൻ) لِلَّهِ അല്ലാഹുവിനാകുന്നു بَلۡ പക്ഷേ, എന്നാൽ أَكۡثَرُهُمۡ അവരിൽ അധികമാളും لَا يَعۡلَمُونَ അറിയുകയില്ല, അറിയുന്നില്ല. ﴾76﴿ وَضَرَبَ ആക്കുക (വിവരിക്കുക)യും ചെയ്തു, വിവരിക്കുകയുമാണ് اللَّهُ അല്ലാഹു مَثَلًا ഒരു ഉപമ رَجُلَيۡنِ രണ്ട് പുരുഷന്മാരെ أَحَدُهُمَا രണ്ടിലൊരുവൻ أَبۡكَمُ ഊമയാകുന്നു لَا يَقۡدِرُ അവന് കഴിയുകയില്ല عَلَىٰ شَيۡءٍ ഒരു കാര്യത്തിനും وَهُوَ അവനാകട്ടെ كَلٌّ ഒരു ഭാര (വു)മാണ് عَلَىٰ مَوۡلَاهُ അവന്റെ രക്ഷാധികാരിക്ക്, യജമാനന് أَيۡنَمَا എവിടെത്തന്നെ, എങ്ങോട്ട് يُوَجِّهۡهُ അയാൾ അവനെ തിരിച്ചുവിട്ടാൽ لَا يَأۡتِ അവൻ വരികയില്ല بِخَيۡرٍ ഒരു നന്മയും കൊണ്ട് هَلۡ يَسۡتَوِي സമമാകുമോ هُوَ അവനും وَمَنۡ يَأۡمُرُ കൽപിക്കുന്നവനും بِالۡعَدۡلِ നീതിക്ക്, നീതിയെപ്പറ്റി وَهُوَ

അവനാകട്ടെ عَلَىٰ صِرَٰطٍ പാതയിലുമാണ് مُّسْتَقِيمٍ നേരെയുള്ള, ചൊവ്വായ

---

വിഗ്രഹാരാധനയുടെ നിരർഥതയും, വിഗ്രഹാരാധകന്മാരുടെ ബുദ്ധിശൂന്യതയും വ്യക്തമാക്കുന്ന രണ്ട് ഉപമകളാണ് അല്ലാഹു ഈ വചനങ്ങളിൽ വിവരിക്കുന്നത്:

(1) മറ്റൊരാളുടെ ഉടമസ്ഥതയിലുള്ളവനും ഇഷ്ടംപോലെ ഒന്നും പ്രവർത്തിക്കുവാനുള്ള കഴിവോ സ്വാതന്ത്ര്യമോ ഇല്ലാത്തവനുമായ ഒരടിമ. മാന്യനും, ധനികനും, രഹസ്യ പരസ്യ വ്യത്യാസമില്ലാതെ ഉദാരമായി ചിലവഴിക്കാറുള്ളവനുമായ ഒരു സ്വതന്ത്രൻ, ഈ രണ്ടുപേരും മനുഷ്യൻമാർ തന്നെ. പക്ഷേ, സ്ഥാനമാനങ്ങളിലും, പദവിയിലും, ഉപകാരത്തിലുമൊക്കെ രണ്ടുപേരും തമ്മിൽ യാതൊരു സാമ്യവുമില്ലല്ലോ. എന്നിരിക്കെ, അന്നദാതാവും, അനുഗ്രഹദാതാവും, സർവ്വജ്ഞനും, സർവ്വശക്തനുമായ അല്ലാഹുവിനോട് യാതൊരു ഗുണദോഷവും ചെയ്‌വാനോ, സ്വന്തം കാര്യങ്ങളെങ്കിലും നിയന്ത്രിക്കുവാനോ കഴിയാത്ത ബിംബങ്ങളെ സമമാക്കുന്നതിൽപരം വിഡ്ഢിത്തം മറ്റെന്തുണ്ട്?!

(2) യാതൊന്നും സംസാരിക്കുവാൻ കഴിയാത്തവനും, ഒരു കാര്യത്തിനും ഏൽപിച്ചുവിടുവാൻ കൊള്ളാത്തവനും, അങ്ങനെ, രക്ഷകർത്താക്കൾക്ക് ഒരു ഭാരമായി മാത്രം കഴിഞ്ഞുകൂടുന്നവനുമായ ഒരാൾ. ബുദ്ധിയും, തന്റേടവും ഉള്ളതോടുകൂടി സൻമാർഗ നിരതനും, മറ്റുള്ളവർക്ക് സദുപദേശിയുമായി വർത്തിക്കുന്ന മറ്റൊരാൾ. മാനുഷിക ഗുണങ്ങളിൽ ഈ രണ്ടുപേരും സമൻമാരായി ബുദ്ധിയുള്ള ആരെങ്കിലും ധരിക്കുമോ?! എന്നിരിക്കെ, നിർജ്ജീവികളും, നിഷ്ചേഷ്ടങ്ങളുമായ ബിംബങ്ങളെ ലോകരക്ഷിതാവും നിയന്താവുമായ അല്ലാഹുവിനോട് സമപ്പെടുത്തി ആരാധിക്കുകയും പ്രാർഥിക്കുകയും ചെയ്യുന്നതിൽപരം വിഡ്ഢിത്തം വേറെ എന്താണുള്ളത്?!

## വിഭാഗം - 11

وَلِلَّهِ غَيْبُ ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ وَمَآ أَمْرُ ٱلسَّاعَةِ إِلَّا كَلَمْحِ ٱلْبَصَرِ أَوْ هُوَ أَقْرَبُ ۚ إِنَّ ٱللَّهَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٧٧﴾

**﴾77﴿ അല്ലാഹുവിന്നത്രെ, ആകാശങ്ങളിലെയും, ഭൂമിയിലെയും അദൃശ്യ (ജ്ഞാന) മുള്ളത്. അന്ത്യസമയത്തിന്റെ കാര്യം, കണ്ണിമവെട്ടുന്നത് പോലെ (വേഗത്തിൽ) അല്ലാതെ ഇല്ല; അഥവാ അത് അതിനെക്കാൾ അടുപ്പം [വേഗത] ഉള്ളതായിരിക്കും. നിശ്ചയമായും, അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാണ്.**

---

﴾77﴿ وَلِلَّهِ അല്ലാഹുവിന്നാണ് غَيْبُ അദൃശ്യം (അദൃശ്യജ്ഞാനം) السَّمَاوَاتِ ആകാശങ്ങളിലെ وَالْأَرْضِ ഭൂമിയിലെയും وَمَا أَمْرُ കാര്യമല്ല السَّاعَةِ അന്ത്യസമയത്തിന്റെ إِلا كَلَمْحِ ഇമവെട്ടുന്നത് പോലെയല്ലാതെ الْبَصَرِ കണ്ണിന്റെ أَوْ هُوَ അല്ലെങ്കിൽ (അഥവാ) അത് أَقْرَبُ കൂടുതൽ (ഏറ്റം) അടുത്തതാകുന്നു إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَلَى كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ്.

അദൃശ്യവിവരങ്ങൾ അല്ലാഹുവിന് മാത്രമേ അറിയുകയുള്ളൂ. അവൻ അറിയിച്ചുകൊടുക്കാതെ ആർക്കും അതറിയാവതല്ല. അദൃശ്യങ്ങളിൽ വളരെയേറെ പ്രാധാന്യം അർഹിക്കുന്ന വിഷയമാണ് അന്ത്യസമയം. അതെപ്പോൾ സംഭവിക്കുമെന്ന് അവനല്ലാതെ ആർക്കും അറിയുകയില്ല. അത് സംഭവിക്കുന്നതാകട്ടെ, ഒരു കണ്ണിമവെട്ടുന്നത്ര വേഗത്തിലായിരിക്കും. അല്ലെങ്കിൽ, അതിനെക്കാൾ വേഗത്തിലാണെന്നും പറയാവുന്നതാണ് എന്ന് സാരം. ഇതും അല്ലാഹു മാത്രമേ ആരാധ്യനാകുവാൻ പാടുള്ളൂവെന്നതിന് മതിയായ കാരണമാണല്ലോ. അടുത്ത വചനങ്ങളിൽ വീണ്ടും ചില ദൃഷ്ടാന്തങ്ങൾ ചൂണ്ടിക്കാട്ടുന്നു:-

وَٱللَّهُ أَخْرَجَكُم مِّنۢ بُطُونِ أُمَّهَـٰتِكُمْ لَا تَعْلَمُونَ شَيْـًٔا وَجَعَلَ لَكُمُ ٱلسَّمْعَ وَٱلْأَبْصَـٰرَ وَٱلْأَفْـِٔدَةَ ۙ لَعَلَّكُمْ تَشْكُرُونَ ﴿٧٨﴾

**﴿78﴾ അല്ലാഹു, നിങ്ങളുടെ മാതാക്കളുടെ വയറുകളിൽ നിന്ന് നിങ്ങൾക്ക് യാതൊന്നും അറിഞ്ഞുകൂടാത്ത നിലയിൽ നിങ്ങളെ പുറത്തുകൊണ്ടുവരുകയും ചെയ്തിരിക്കുന്നു; നിങ്ങൾക്കവൻ കേൾവിയും, കാഴ്ചകളും, ഹൃദയങ്ങളും ഉണ്ടാക്കിത്തരികയും ചെയ്തിരിക്കുന്നു; നിങ്ങൾ നന്ദി കാണിച്ചേക്കുവാൻ വേണ്ടി.**

---

﴿78﴾ وَاللَّهُ അല്ലാഹു أَخْرَجَكُمْ നിങ്ങളെ പുറപ്പെടുവിക്കുകയും ചെയ്തു مِنۢ بُطُونِ വയറുകളിൽ നിന്ന് أُمَّهَاتِكُمْ നിങ്ങളുടെ മാതാക്കളുടെ لَا تَعْلَمُونَ നിങ്ങൾക്കറിഞ്ഞുകൂടാത്ത നിലയിൽ شَيْـًٔا യാതൊന്നും وَجَعَلَ അവൻ ആക്കുക (ഉണ്ടാക്കുക)യും ചെയ്തു. لَكُمُ നിങ്ങൾക്ക് السَّمْعَ കേൾവിയെ وَالأَبْصَارَ കാഴ്ചകളും, ദൃഷ്ടികളും وَالأَفْئِدَةَ ഹൃദയങ്ങളും لَعَلَّكُمْ നിങ്ങളാകുവാൻ വേണ്ടി, നിങ്ങളായേക്കും تَشْكُرُونَ നിങ്ങൾ നന്ദി കാണിക്കും.

---

ഹൃദയംകൊണ്ട് ചിന്തിച്ചറിയുവാനോ, കണ്ടും കേട്ടും കാര്യങ്ങൾ ഗ്രഹിക്കുവാനോ കഴിയാത്ത അവസ്ഥയിലാണ് മനുഷ്യർ ഈ ലോകത്ത് ജനിക്കുന്നത്. പിന്നീട് കാര്യങ്ങൾ കണ്ടറിയുവാനും കേട്ടുമനസ്സിലാക്കുവാനും ചിന്തിച്ചറിയുവാനുമുള്ള കഴിവ് അല്ലാഹു നൽകുന്നു. ഇതിന് സദാ നന്ദികാണിക്കുവാനും കടപ്പെട്ടവനാണ് മനുഷ്യൻ. എന്നിട്ടും ആ കടമ അവൻ നിർവഹിക്കുന്നില്ലെന്ന് മാത്രമല്ല, അവനല്ലാത്ത വസ്തുക്കളോട് കൂറും ഭക്തിയും കാണിച്ചുകൊണ്ടിരിക്കുക വഴി അവനോട് നന്ദികേട് കാണിക്കുകയാണവൻ ചെയ്യുന്നത് എന്ന് സാരം. സൂറത്തുൽ ഇസ്റാഇൽ പറയുന്നു: إِنَّ السَّمْعَ وَالْبَصَرَ وَالْفُؤَادَ كُلُّ أُولَٰئِكَ كَانَ عَنْهُ مَسْئُولًا (നിശ്ചയമായും, കേൾവിയും, കാഴ്ചയും, ഹൃദയവുമെല്ലാം തന്നെ അതാതിനെപ്പറ്റി ചോദ്യം ചെയ്യപ്പെടുന്നതാകുന്നു. (ഇസ്റാഉ് 36)

أَلَمْ يَرَوْا۟ إِلَى ٱلطَّيْرِ مُسَخَّرَٰتٍ فِى جَوِّ ٱلسَّمَآءِ مَا يُمْسِكُهُنَّ إِلَّا ٱللَّهُ ۗ إِنَّ فِى ذَٰلِكَ لَءَايَٰتٍ لِّقَوْمٍ يُؤْمِنُونَ ﴿٧٩﴾

**《79》 ആകാശാന്തരീക്ഷത്തിൽ കീഴ്പെടുത്തപ്പെട്ടവയായിക്കൊണ്ട് (പറക്കുന്ന) പക്ഷികളിലേക്ക് അവർ നോക്കിക്കാണുന്നില്ലേ? അവയെ അല്ലാഹു അല്ലാതെ (ആരും) പിടിച്ചു നിറുത്തുന്നില്ല! നിശ്ചയമായും, വിശ്വസിക്കുന്ന ജനങ്ങൾക്ക് അതിൽ പല ദൃഷ്ടാന്തങ്ങളുമുണ്ട്.**

《79》 أَلَمْ يَرَوْا അവർ (നോക്കി) കാണുന്നില്ലേ, കണ്ടില്ലേ إِلَى الطَّيْرِ പക്ഷികളിലേക്ക് مُسَخَّرَاتٍ കീഴ്പ്പെടുത്ത (നിയന്ത്രിക്ക- വിധേയമാക്ക)പ്പെട്ടവയായിക്കൊണ്ട് فِي جَوِّ അന്തരീക്ഷത്തിൽ, വായുമണ്ഡലത്തിൽ السَّمَاءِ ആകാശത്തിന്റെ مَا يُمْسِكُهُنَّ അവയെ പിടിച്ചുനിറുത്തുന്നില്ല إِلَّا اللَّهُ അല്ലാഹു അല്ലാതെ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ لِقَوْمٍ يُؤْمِنُونَ വിശ്വസിക്കുന്ന ജനങ്ങൾക്ക്

കരണം മറിയുകയോ, വീണുപോകുകയോ ചെയ്യാതെ, മുകളിൽ നിന്ന് പിടിച്ചു നിറുത്തുവാനോ താഴെ നിന്ന് താങ്ങിനിറുത്തുവാനോ ആരുമില്ലാതെ, പക്ഷികൾ യഥേഷ്ടം അന്തരീക്ഷത്തിൽ പാറിക്കളിക്കുന്ന കാഴ്ച എല്ലാവരും കാണാറുള്ളതാണ്. സത്യവിശ്വാസം സ്വീകരിക്കുവാൻ തയ്യാറുള്ളവർക്ക് ഇതിൽ നിന്നും പല ദൃഷ്ടാന്തങ്ങളും ലഭിക്കുവാനുണ്ടെന്ന് അല്ലാഹു ഓർമിപ്പിക്കുന്നു. കീഴ്പോട്ട് വീഴാതെ അന്തരീക്ഷത്തിൽ പറക്കുവാൻ പക്ഷികൾക്ക് കഴിയുമാറാകുന്നതിന് ശാസ്ത്രജ്ഞൻമാർക്ക് ചില കാരണങ്ങളൊക്കെ പറയുവാനുള്ളത് ശരിതന്നെ. പക്ഷേ, ആ കാരണങ്ങൾ ഒരുക്കിയതും, സൃഷ്ടിച്ചുവെച്ചതും അല്ലാഹുവല്ലാതെ മറ്റാരുമല്ലല്ലോ. അതെല്ലാം പ്രകൃതിയുടെ സൃഷ്ടിയാണെന്ന് പറഞ്ഞു തൃപ്തി അടയുന്നവരെ സംബന്ധിച്ചിടത്തോളം അതിൽ 'പ്രകൃതിയുടെ വികൃതി' എന്നതിൽ കവിഞ്ഞ രഹസ്യമൊന്നും കണ്ടെത്തുവാൻ കഴിഞ്ഞില്ലെന്നുവരും. എന്നാൽ, സത്യാന്വേഷികൾക്ക് അതിൽ നിന്ന് വളരെ ദൃഷ്ടാന്തങ്ങൾ ലഭിക്കുവാനുണ്ട് നിശ്ചയം. അല്ലാഹു തുടർന്നു പറയുന്നു:-

وَٱللَّهُ جَعَلَ لَكُم مِّنۢ بُيُوتِكُمْ سَكَنًا وَجَعَلَ لَكُم مِّن جُلُودِ ٱلْأَنْعَٰمِ بُيُوتًا تَسْتَخِفُّونَهَا يَوْمَ ظَعْنِكُمْ وَيَوْمَ إِقَامَتِكُمْ ۙ

**《80》 അല്ലാഹു (തന്നെ), നിങ്ങൾക്ക് നിങ്ങളുടെ വീടുകളിൽ നിന്നും താമസം [താമസ സൗകര്യം] ഏർപ്പെടുത്തിത്തരികയും ചെയ്തിരിക്കുന്നു; കാലികളുടെ തോലുകളിൽ നിന്ന് നിങ്ങൾക്ക് അവൻ വീടുകൾ ഏർപ്പെടുത്തിത്തരുകയും ചെയ്തിരിക്കുന്നു; നിങ്ങളുടെ യാത്രാദിവസവും, നിങ്ങളുടെ താമസദിവസവും നിങ്ങൾ അവയെ ലഘുവായി ഉപയോഗിക്കുമാറ്.**

وَمِنۡ أَصۡوَافِهَا وَأَوۡبَارِهَا وَأَشۡعَارِهَآ أَثَٰثًا وَمَتَٰعًا إِلَىٰ حِينٖ ﴿٨٠﴾

**അവയുടെ രോമങ്ങളിൽ നിന്നും, സൂചിമുടികളിൽ നിന്നും, മുടികളിൽ നിന്നും (പല) ഉപകരണങ്ങളും, ഒരു കാലംവരേക്കുള്ള ഉപയോഗവും (അവൻ ഏർപ്പെടുത്തിയിരിക്കുന്നു).**

---

﴾80﴿ وَاللَّهُ അല്ലാഹു (തന്നെ) جَعَلَ لَكُمۡ നിങ്ങൾക്ക് ഉണ്ടാക്കി (ഏർപ്പെടുത്തി)തന്നു مِنۢ بُيُوتِكُمۡ നിങ്ങളുടെ വീടുകളിൽ നിന്ന് سَكَنًا പാർപ്പിടം, താമസം, താമസസൗകര്യം وَجَعَلَ لَكُم നിങ്ങൾക്കവൻ ഉണ്ടാക്കുകയും ചെയ്തു مِّن جُلُودِ തോലുകളിൽ നിന്ന് الْأَنْعَامِ കാലികളുടെ بُيُوتًا വീടുകളെ تَسْتَخِفُّونَهَا നിങ്ങളവയെ ലഘുവായി ഉപയോഗിക്കുമാറ് يَوْمَ ദിവസം ظَعْنِكُمْ നിങ്ങളുടെ യാത്രയുടെ وَيَوْمَ ദിവസവും إِقَامَتِكُمْ നിങ്ങളുടെ താമസത്തി(പാർപ്പി)ന്റെ وَمِنْ أَصْوَافِهَا അവയുടെ രോമങ്ങളിൽ നിന്നും وَأَوْبَارِهَا അവയുടെ സൂചിമുടി (കട്ടിയുള്ളമുടി) കളിൽ നിന്നും وَأَشْعَارِهَا അവയുടെ മുടികളിൽ നിന്നും أَثَاثًا ഉപകരണങ്ങൾ وَمَتَاعًا ഉപയോഗവും إِلَىٰ حِينٍ ഒരു കാലം (കുറച്ചുകാലം)വരെ.

---

മനുഷ്യർക്ക് പൊതുവെയും ഉഷ്ണപ്രദേശങ്ങൾ, ശൈത്യപ്രദേശങ്ങൾ, മരുഭൂമികൾ മുതലായവയിൽ വസിക്കുന്നവർക്ക് വിശേഷിച്ചും അല്ലാഹു ഏർപ്പെടുത്തിക്കൊടുത്തിട്ടുള്ള ചില സൗകര്യങ്ങളെ എടുത്തുകാണിക്കുകയാണ്.

(1) ചൂട്, തണുപ്പ്, വെയിൽ, മഴ പോലെയുള്ള ശല്യങ്ങളിൽ നിന്ന് സ്വസ്ഥമായി ഇഷ്ടാനുസരണം താമസിക്കുവാനുള്ള വീടുകളുണ്ടാക്കുവാൻ മനുഷ്യന് ഏർപ്പാട് ചെയ്തുകൊടുത്തത്.

(2) യാത്രകളിൽ കൂടെകൊണ്ടുപോകുവാനും, താമസത്തിനുദ്ദേശിക്കുമ്പോൾ നിഷ്പ്രയാസം കെട്ടിയുണ്ടാക്കുവാനും, ആവശ്യംവരുമ്പോൾ വേഗം നീക്കം ചെയ്യുവാനും സാധിക്കുമാറ് കാലികളുടെ തോലുകൊണ്ട് തമ്പും കൂടാരവുമുണ്ടാക്കുവാൻ സൗകര്യപ്പെടുത്തിയത്.

(3) ആടുമാടൊട്ടകങ്ങളുടെ രോമങ്ങളും മുടികളും കൊണ്ട് വസ്ത്രം, പുതപ്പ്, തമ്പ് തുടങ്ങി സന്ദർഭങ്ങൾക്കൊത്ത പലതരം ഉപകരണങ്ങളുണ്ടാക്കി ഉപയോഗിക്കുവാൻ സാധിപ്പിച്ചത്. അതാതിന് വേണ്ടുന്ന വസ്തുക്കളെ സൃഷ്ടിച്ചു തന്നതിന്ന് പുറമെ, ഓരോന്നും ഉപയോഗപ്പെടുത്തുവാനുള്ള മാർഗനിർദേശങ്ങൾ ലഭിക്കുന്നതും, ഓരോന്നിനും ഉപയുക്തമായ സാഹചര്യങ്ങൾ സിദ്ധിക്കുന്നതും അല്ലാഹുവിൽ നിന്നല്ലാതെ മറ്റാരിൽ നിന്നുമല്ലല്ലോ.

ആടുമാടൊട്ടകങ്ങളാകുന്ന കാലികളാണ് **أنعام**(അൻആം). ഓരോന്നിന്റെയും രോമം നേർമയിലും ബലത്തിലും തടിയിലും വ്യത്യസ്തമായിരിക്കും. കൂട്ടത്തിൽ നേരിയതും മിനുത്തതും നെയ്യാടിന്റെ രോമമാകുന്നു. ഇതിന് **صوف** (രോമം) എന്ന് പറയപ്പെടും. കൂടുതൽ തടിയും ബലവുമുള്ളത് ഒട്ടകത്തിന്റേതുമാകുന്നു. ഇതിന് **وبر**(സൂചിമുടി) എന്നും പറയപ്പെടുന്നു. കോലാടിന്റെയും മറ്റും രോമങ്ങൾക്ക് പൊതുവെ **شعر** (മുടി)

اصواف، اوبار، എന്നും പറയപ്പെടും. (*) ഇവയുടെ ബഹുവചനങ്ങളാണ് ക്രമപ്രകാരം اشعارا എന്നിവ.

وَٱللَّهُ جَعَلَ لَكُم مِّمَّا خَلَقَ ظِلَٰلًا وَجَعَلَ لَكُم مِّنَ ٱلْجِبَالِ أَكْنَٰنًا وَجَعَلَ لَكُمْ سَرَٰبِيلَ تَقِيكُمُ ٱلْحَرَّ وَسَرَٰبِيلَ تَقِيكُم بَأْسَكُمْ ۚ كَذَٰلِكَ يُتِمُّ نِعْمَتَهُۥ عَلَيْكُمْ لَعَلَّكُمْ تُسْلِمُونَ ﴿٨١﴾

**﴿81﴾ അല്ലാഹു, അവൻ സൃഷ്ടിച്ചതിൽ നിന്ന് നിങ്ങൾക്ക് തണലുകൾ ഉണ്ടാക്കിത്തരികയും ചെയ്തിരിക്കുന്നു; മലകളിൽ നിന്നും അവൻ നിങ്ങൾക്ക് ഒളിയിടങ്ങളും ഉണ്ടാക്കിയിരിക്കുന്നു; നിങ്ങൾക്ക് ചൂട് തടുത്തുതരുന്ന ഉടുപ്പുകളെയും നിങ്ങൾക്കവൻ ഉണ്ടാക്കിയിരിക്കുന്നു; നിങ്ങളുടെ (യുദ്ധത്തിന്റെ) കാഠിന്യത്തെ നിങ്ങൾക്ക് തടുത്തുതരുന്ന ഉടുപ്പുകളെയും (ഉണ്ടാക്കിത്തന്നിരിക്കുന്നു). അപ്രകാരം, അവന്റെ അനുഗ്രഹം അവൻ നിങ്ങൾക്ക് പൂർത്തിയാക്കിത്തരുന്നു, നിങ്ങൾ (അനുസരിച്ചു) കീഴൊതുങ്ങുവാൻ വേണ്ടി.**

---

﴿81﴾ وَ اللَّهُ അല്ലാഹു جَعَلَ لَكُمْ നിങ്ങൾക്കുണ്ടാക്കിത്തന്നു مِمَّا خَلَقَ അവൻ സൃഷ്ടിച്ചതിൽ നിന്ന് ظِلَالًا തണലുകളെ وَجَعَلَ لَكُمْ നിങ്ങൾക്കുണ്ടാക്കുകയും ചെയ്തു مِنَ الْجِبَالِ മലകളിൽ നിന്ന് أَكْنَانًا ഒളിയിടം (മറഞ്ഞിരിക്കുന്ന പതി)കളെ وَجَعَلَ لَكُمْ നിങ്ങൾക്കുണ്ടാക്കുകയും ചെയ്തു سَرَابِيلَ ഉടുപ്പുകൾ تَقِيكُمُ നിങ്ങളെ കാത്തുസൂക്ഷിക്കുന്ന, നിങ്ങൾക്ക് തടുക്കുന്ന الْحَرَّ ചൂടിനെ (ചൂടിൽ നിന്ന്) وَسَرَابِيلَ ഉടുപ്പുകളും تَقِيكُمْ അവ നിങ്ങളെ കാക്കുന്നു بَأْسَكُمْ നിങ്ങളുടെ (പടയുടെ) ഊക്കിനെ, (യുദ്ധ) കാഠിന്യത്തെ كَذَٰلِكَ അപ്രകാരം يُتِمُّ അവൻ പൂർത്തിയാക്കുന്നു نِعْمَتَهُ അവന്റെ അനുഗ്രഹം عَلَيْكُمْ നിങ്ങളുടെമേൽ, നിങ്ങൾക്ക് لَعَلَّكُمْ നിങ്ങളാകുവാൻ വേണ്ടി, ആയേക്കാം تُسْلِمُونَ നിങ്ങൾ കീഴൊതുങ്ങും.

---

ഈ വചനത്തിൽ എടുത്തുകാണിച്ച അനുഗ്രഹങ്ങൾ:

(1) ഉഷ്ണത്തിൽ നിന്ന് രക്ഷ കിട്ടുമാറ് തണലേകുന്ന വൃക്ഷങ്ങൾ, കുന്നുകൾ, ഭിത്തികൾ തുടങ്ങിയ വസ്തുക്കളെ സജ്ജമാക്കിയത്. വെയിലിന്റെ ഉഷ്ണത്തിൽ തണൽ കിട്ടാതിരുന്നാലത്തെ സ്ഥിതി ആരെയും പറഞ്ഞറിയിക്കേണ്ടതില്ലല്ലോ.

(2) വേണ്ടിവരുമ്പോൾ അഭയം പ്രാപിക്കുവാനും ഒളിഞ്ഞിരിക്കുവാനും ഉതകുമാറ് തുരങ്കങ്ങൾ, ഗുഹകൾ, മാളങ്ങൾ, പൊത്തുകൾ മുതലായവ മലകളിൽ ഏർപ്പെടുത്തിയിരിക്കുന്നത്. വല്ല ആവശ്യങ്ങൾക്കുംവേണ്ടി മലകളിലൂടെ സഞ്ചരിക്കേണ്ടി വരുന്ന

---

(*) الشعر : ما ينبت من مسام البدن ليس بصوف ولاوبر هـ المنجد

വർക്കും ചില അടിയന്തരഘട്ടങ്ങളിൽ ജീവരക്ഷക്ക് തന്നെയും, ഇത് അത്യന്താപേക്ഷിതമായിരിക്കും.

(3) ഉഷ്ണത്തിൽ നിന്ന് രക്ഷനൽകുന്ന പലതരം ഉടുപ്പും വസ്ത്രവും നൽകിയത്.

(4) യുദ്ധവേളയിൽ നേരിടുന്ന കഠിനപരിക്കുകളിൽ നിന്ന് രക്ഷകിട്ടുവാനുതകുന്ന പടയങ്കി, പടച്ചട്ട, പടത്തൊപ്പി മുതലായ ഉടുപ്പുകൾ ഉണ്ടാക്കുമാറാക്കിയത്. ഇതെല്ലാം ഓർമിപ്പിച്ചശേഷം, ഇങ്ങിനെയുള്ള അനേകമനേകം അനുഗ്രഹങ്ങൾ നിങ്ങൾക്ക് അല്ലാഹു ചെയ്തുതന്നിരിക്കുന്നത് നിങ്ങൾ അവനെ അനുസരിച്ചും, അവന്ന് കീഴൊതുങ്ങിയും, ജീവിക്കുവാൻ വേണ്ടിയാണെന്നും ഉണർത്തിയിരിക്കുന്നു. അതിന് തയ്യാറില്ലാത്തവരെപ്പറ്റി അല്ലാഹു പറയുന്നു:-

فَإِن تَوَلَّوْا۟ فَإِنَّمَا عَلَيْكَ ٱلْبَلَـٰغُ ٱلْمُبِينُ ﴿٨٢﴾

**《82》 എനി, അവർ തിരിഞ്ഞുകളഞ്ഞെങ്കിൽ, എന്നാൽ, (നബിയേ) നിന്റെമേൽ സ്പഷ്ടമായ പ്രബോധനം മാത്രമാണുള്ളത്.**

---

《82》 فَإِن تَوَلَّوْا എനി (എന്നാൽ) അവർ തിരിഞ്ഞു കളയുകയാണെങ്കിൽ فَإِنَّمَا عَلَيْكَ എന്നാൽ നിന്റെ മേൽ الْبَلَاغُ എത്തിക്കൽ, പ്രബോധനം (മാത്രം) الْمُبِينُ സ്പഷ്ടമായ

---

സൻമാർഗം വിവരിച്ചുകൊടുക്കുകയല്ലാതെ അവരെ സൻമാർഗത്തിലാക്കേണ്ട ചുമതല നബിﷺക്കില്ല എന്നുദ്ദേശ്യം.

يَعْرِفُونَ نِعْمَتَ ٱللَّهِ ثُمَّ يُنكِرُونَهَا وَأَكْثَرُهُمُ ٱلْكَـٰفِرُونَ ﴿٨٣﴾

**《83》 അല്ലാഹുവിന്റെ അനുഗ്രഹത്തെ അവർ (ശരിക്കും) അറിയുന്നു; (എന്നിട്ടും) പിന്നെ, അവരതിനെ നിഷേധിക്കുകയാണ്. അവരിൽ അധികമാളുകൾ (നന്ദികെട്ട) അവിശ്വാസികളുമത്രെ.**

---

《83》 يَعْرِفُونَ അവർ അറിയുന്നു نِعْمَةَ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹത്തെ ثُمَّ പിന്നെ (എന്നിട്ടും) يُنكِرُونَهَا അവരതിനെ നിഷേധിക്കുന്നു وَأَكْثَرُهُمُ അവരതിൽ അധികം (ആളുകൾ) الْكَافِرُونَ അവിശ്വാസികളത്രെ, നന്ദികെട്ടവരാണ്.

---

ഇതാണ് സത്യനിഷേധികളുടെ സ്ഥിതി. സത്യാവസ്ഥ അറിയാതെ വഴിപിഴച്ചു പോകുകയല്ല അവർ ചെയ്യുന്നത്. അതുകൊണ്ട് അതിന്റെ ഫലം അവർ അനുഭവിക്കുക തന്നെ വേണ്ടിവരും.

## വിഭാഗം - 12

وَيَوْمَ نَبْعَثُ مِن كُلِّ أُمَّةٍ شَهِيدًا ثُمَّ

**《84》 എല്ലാ സമുദായത്തിൽ നിന്നും ഓരോ സാക്ഷിയെ നാം**

لَا يُؤْذَنُ لِلَّذِينَ كَفَرُوا۟ وَلَا هُمْ يُسْتَعْتَبُونَ ﴿٨٤﴾

**(നിയോഗിച്ച്) എഴുന്നേൽപിക്കുന്ന ദിവസം (ഓർമിക്കുക)! പിന്നെ, അവിശ്വസിച്ചവർക്ക് (ഒഴികഴിവ്) പറയുവാൻ അനുവാദം നൽകപ്പെടുകയില്ല; അവരോട് (ഖേദിച്ചുമടങ്ങി) തൃപ്തിപ്പെടുത്തുവാനാവശ്യപ്പെടുകയുമില്ല.**

وَإِذَا رَءَا ٱلَّذِينَ ظَلَمُوا۟ ٱلْعَذَابَ فَلَا يُخَفَّفُ عَنْهُمْ وَلَا هُمْ يُنظَرُونَ ﴿٨٥﴾

**《85》 അക്രമം പ്രവർത്തിച്ചവർ ശിക്ഷ (കണ്ണിൽ) കണ്ടാലാകട്ടെ, അപ്പോൾ (പിന്നെ), അതവർക്ക് ലഘൂകരിക്കപ്പെടുകയില്ല; അവർ (ക്ക് ഇടനൽകി) കാത്തുനിറുത്തപ്പെടുകയുമില്ല.**

---

《84》 وَيَوْمَ ദിവസം نَبْعَثُ നാം എഴുന്നേൽപി (നിയോഗി)ക്കുന്ന مِنْ كُلِّ أُمَّةٍ എല്ലാ സമുദായത്തിൽ നിന്നും شَهِيدًا ഒരു സാക്ഷിയെ ثُمَّ لَا يُؤْذَنُ പിന്നെ അനുവാദം നൽകപ്പെടുകയില്ല لِلَّذِينَ كَفَرُوا അവിശ്വസിച്ചവർക്ക് وَلَا هُمْ അവരല്ലതാനും يُسْتَعْتَبُونَ ഖേദിച്ചു മടങ്ങുവാൻ (തൃപ്തിപ്പെടുത്തുവാൻ) ആവശ്യപ്പെടും 《85》 وَإِذَا رَأَى കണ്ടാൽ الَّذِينَ ظَلَمُوا അക്രമം പ്രവർത്തിച്ചവർ الْعَذَابَ ശിക്ഷയെ فَلَا يُخَفَّفُ അപ്പോൾ ലഘുവാക്കപ്പെടുന്നതല്ല. عَنْهُمْ അവർക്ക്, അവരിൽ നിന്ന് وَلَا هُمْ അവരല്ലതാനും يُنْظَرُونَ അവർ നോക്ക (കാത്തുനിറുത്ത-ഒഴിവ് നൽക)പ്പെടുക.

---

89-ാം വചനത്തിൽ കാണാവുന്നത്പോലെ, അതതു സമുദായങ്ങളിലേക്ക് നിയോഗിക്കപ്പെട്ടിരുന്ന നബിമാർ ആ സമുദായങ്ങൾ തങ്ങളുടെ പ്രബോധനം സ്വീകരിച്ചതിനെയും, നിരസിച്ചതിനെയും കുറിച്ചു ക്വിയാമത്തുനാളിൽ സാക്ഷ്യം വഹിക്കും. അപ്പോൾ, വല്ല ഒഴികഴിവും പറഞ്ഞു ഒഴിവാകുവാനാകട്ടെ, ഖേദിച്ചു മടങ്ങി അല്ലാഹുവിന്റെ തൃപ്തി സമ്പാദിക്കുവാനാകട്ടെ അവിശ്വാസികൾക്ക് അവസരം നൽകപ്പെടുകയില്ല. അവരുടെ നിഷേധത്തിന്റെ ഫലം അവർ അനുഭവിക്കുകയല്ലാതെ അവർക്ക് ഗത്യന്തരമുണ്ടായിരിക്കയില്ല. ശിക്ഷ കൺമുമ്പിൽ വന്നുകഴിഞ്ഞാലാകട്ടെ, പിന്നെ അതിൽ അവർക്ക് വല്ല ഇളവും നൽകുകയോ, പിന്നേക്ക് നീട്ടിവെക്കുകയോ ചെയ്യുന്ന പ്രശ്നവുമില്ല. എന്നൊക്കെയാണ് ഈ വചനങ്ങളിൽ പ്രസ്താവിച്ചതിന്റെ ചുരുക്കം. ക്വിയാമത്തുനാളിനെ ചൂണ്ടിക്കാട്ടിക്കൊണ്ട് മറ്റൊരിടത്ത് അല്ലാഹു പറയുന്നു: هَذَا يَوْمُ لَا يَنْطِقُونَ ○ وَلَا يُؤْذَنُ لَهُمْ فَيَعْتَذِرُونَ (അവർ- വ്യാജമാക്കുന്നവർ-മിണ്ടാത്ത ദിവസമാണ് ഇത്. അവർക്ക് അനുവാദം നൽകപ്പെടുകയുമില്ല. എന്നാലവർക്ക് ഒഴികഴിവ് പറയാമായിരുന്നു. (77 :35,36)

وَإِذَا رَءَا ٱلَّذِينَ أَشْرَكُوا۟ شُرَكَآءَهُمْ قَالُوا۟ رَبَّنَا هَٰٓؤُلَآءِ

**《86》 (അല്ലാഹുവിനോട്) പങ്കുചേർത്തവർ തങ്ങളുടെ (തങ്ങൾ പങ്കുചേർത്ത) പങ്കാളികളെ കണ്ടാൽ അവർ പറയും: 'ഞങ്ങളുടെ റബ്ബേ,**

شُرَكَآؤُنَا ٱلَّذِينَ كُنَّا نَدۡعُواْ مِن دُونِكَ ۖ فَأَلۡقَوۡاْ إِلَيۡهِمُ ٱلۡقَوۡلَ إِنَّكُمۡ لَكَٰذِبُونَ ﴿٨٦﴾

(ഇതാ) ഇക്കൂട്ടരത്രെ നിനക്ക് പുറമെ ഞങ്ങൾ വിളിച്ചു (പ്രാർഥിച്ചു) കൊണ്ടിരുന്ന ഞങ്ങളുടെ [ഞങ്ങൾ പങ്കുചേർത്ത] പങ്കാളികൾ.' അപ്പോൾ, അവർ [ആ പങ്കാളികൾ] 'നിശ്ചയമായും, നിങ്ങൾ വ്യാജം പറയുന്നവർ തന്നെയാണ്' എന്നുള്ള വാക്ക് അവരുടെ നേരെ (മറുപടി) ഇട്ടുകൊടുക്കും.

وَأَلۡقَوۡاْ إِلَى ٱللَّهِ يَوۡمَئِذٍ ٱلسَّلَمَ ۖ وَضَلَّ عَنۡهُم مَّا كَانُواْ يَفۡتَرُونَ ﴿٨٧﴾

﴿87﴾ അന്ന് അവർ അല്ലാഹുവിന്റെ നേരെ കീഴടക്കം പ്രദർശിപ്പിക്കുകയും ചെയ്യും; അവർ കെട്ടിച്ചമച്ചു കൊണ്ടിരുന്നത് (ഒക്കെയും) അവരെ വിട്ടു (തെറ്റി) മറയുകയും ചെയ്യും.

ٱلَّذِينَ كَفَرُواْ وَصَدُّواْ عَن سَبِيلِ ٱللَّهِ زِدۡنَٰهُمۡ عَذَابًا فَوۡقَ ٱلۡعَذَابِ بِمَا كَانُواْ يُفۡسِدُونَ ﴿٨٨﴾

﴿88﴾ അവിശ്വസിക്കുകയും, അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ജനങ്ങളെ) തടയുകയും ചെയ്തിട്ടുള്ളവർ, അവർക്ക് ശിക്ഷക്കുമീതെ നാം ശിക്ഷയെ വർധിപ്പിക്കുന്നതാണ്. അവർ കുഴപ്പമുണ്ടാക്കിക്കൊണ്ടിരുന്നത് നിമിത്തം.

---

﴿86﴾ وَإِذَا رَأَى കണ്ടാൽ, കാണുമ്പോൾ الَّذِينَ أَشْرَكُوا ശിർക്ക് (പങ്കുചേർക്കൽ) ചെയ്തവർ شُرَكَاءَهُمْ അവരുടെ പങ്കാളികളെ قَالُوا അവർ പറയും رَبَّنَا ഞങ്ങളുടെ റബ്ബേ هَؤُلَاءِ (ഇതാ) ഇക്കൂട്ടർ شُرَكَاؤُنَا തങ്ങളുടെ പങ്കാളികളാണ് الَّذِينَ كُنَّا ഞങ്ങൾ ആയിരുന്നവർ نَدْعُوا ഞങ്ങൾ വിളിക്കു-പ്രാർഥിക്കു(മായിരുന്ന) مِنْ دُونِكَ നിനക്ക് പുറമെ, നിന്നെ കൂടാതെ فَأَلْقَوْا അപ്പോൾ അവർ ഇട്ടുകൊടുക്കും إِلَيْهِمُ അവരിലേക്ക്, അവരുടെ നേരെ الْقَوْلَ വാക്ക് إِنَّكُمْ നിശ്ചയമായും നിങ്ങൾ لَكَاذِبُونَ വ്യാജം (കളവു) പറയുന്നവർ തന്നെ (എന്നുള്ള) ﴿87﴾ وَأَلْقَوْا അവർ ഇടുക (കാട്ടുക- പ്രദർശിപ്പിക്കു)യും ചെയ്യും إِلَى اللَّهِ അല്ലാഹുവിന്റെ നേരെ يَوْمَئِذٍ അന്ന്, ആ ദിവസം السَّلَمَ കീഴൊതുക്കം, സമാധാനം وَضَلَّ തെറ്റി (മറഞ്ഞു) പോകയും ചെയ്യും عَنْهُمْ അവർക്ക്, അവരെ വിട്ട് مَا كَانُوا അവരായിരുന്നത് يَفْتَرُونَ അവർ കെട്ടിച്ചമക്കും. ﴿88﴾ الَّذِينَ كَفَرُوا അവിശ്വസിച്ചവർ وَصَدُّوا അവർ തടുക്കുകയും ചെയ്തു عَنْ سَبِيلِ മാർഗത്തിൽ നിന്ന് اللَّهِ അല്ലാഹുവിന്റെ زِدْنَا നാം വർധിപ്പിക്കും هُمْ അവർക്ക് عَذَابًا ശിക്ഷയെ فَوْقَ മീതെ الْعَذَابِ ശിക്ഷയുടെ بِمَا كَانُوا അവരായിരുന്നത് നിമിത്തം يُفْسِدُونَ അവർ കുഴപ്പം പ്രവർത്തിക്കും.

അല്ലാഹുവിന്റെ അധികാരാവകാശങ്ങളിൽപെട്ട വല്ലതിലും അവനോട് പങ്കുചേർത്തുകൊണ്ട് ആരാധിക്കപ്പെട്ടുവരുന്ന എല്ലാ വസ്തുക്കളെയും– അത് വിഗ്രഹങ്ങളോ, മനുഷ്യരോ, മലക്കുകളോ മറ്റൊ ആവട്ടെ– ഉദ്ദേശിച്ചാണ് شركاء (പങ്കാളികൾ) എന്ന് പറഞ്ഞിരിക്കുന്നത്. ആരും തന്നെ അവരുടെ ആരാധകൻമാരെ സഹായിക്കുകയോ രക്ഷിക്കുകയോ ഇല്ലെന്ന് മാത്രമല്ല, അവർ അവരിൽ നിന്ന് ഒഴിഞ്ഞുമാറുകയും, അവർക്കെതിരായിത്തീരുകയും ചെയ്യും. ഞങ്ങളെ ആരാധിക്കുവാൻ ഞങ്ങൾ നിങ്ങളോട് ആവശ്യപ്പെട്ടിട്ടില്ല, ഞങ്ങളതിന് തൃപ്തിപ്പെട്ടുമില്ല, നിങ്ങൾ കളവ് പറയുകയാണ് എന്നൊക്കെയായിരിക്കും അവർ പറയുക. സൂ: മർയമിൽ അല്ലാഹു പറയുന്നു: 'തങ്ങൾക്ക് ഒരു (സഹായ) ശക്തിയായിത്തീരുവാൻവേണ്ടി അവർ അല്ലാഹുവിന്ന് പുറമെ ചില ആരാധ്യൻമാരെ സ്വീകരിച്ചിരിക്കുകയാണ്. അങ്ങനെയല്ല, അവർ ഇവരുടെ ആരാധനയെ (തന്നെ) നിഷേധിക്കുകയും, ഇവർക്ക് അവർ എതിരായിത്തീരുകയും ചെയ്യുന്നതാണ്.' (മർയം: 81,82) അങ്ങനെ, തങ്ങളെ രക്ഷിക്കുമെന്ന് അവർ കരുതിയിരുന്ന ആ ദൈവങ്ങൾ അവർക്ക് ഉപകരിക്കാതാകുമ്പോൾ അവർ അല്ലാഹുവിന്ന് വിനയപൂർവ്വം കീഴൊതുക്കം കാണിക്കും. പക്ഷേ, ഇഹത്തിൽ ഗർവ്വിഷ്ടരായിക്കഴിഞ്ഞതിന്റെ ഫലം അതുകൊണ്ട് ഇല്ലാതായിത്തീരുകയില്ല.

വിഗ്രഹങ്ങൾ നിർജീവ വസ്തുക്കളായിരിക്കെ, അവ എങ്ങിനെ അവയുടെ ആരാധകർക്കെതിരെ വാദിക്കുമെന്ന് സംശയിക്കേണ്ടതില്ല. പരലോകത്ത്വെച്ച് അതും അതിലധികവും സംഭവിക്കുമെന്നും, ബുദ്ധിയും ജീവനുമില്ലാതിരുന്ന വസ്തുക്കൾപോലും അവിടെ അനുകൂലമായും പ്രതികൂലമായും സാക്ഷികളായി വരുന്നതുമൊക്കെ ക്വുർആൻകൊണ്ടും ഹദീഥ് കൊണ്ടും അറിയപ്പെട്ടതാണ്. അവിശ്വസിക്കുകയും, അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് മറ്റുള്ളവരെ തടയുകയും ചെയ്തവർക്ക് അവർ സ്വയം വഴിപിഴച്ചതിന്റെയും, മറ്റുള്ളരെ വഴിപിഴപ്പിക്കുകയും, അതുവഴി ഭൂമിയിൽ കുഴപ്പമുണ്ടാക്കുകയും ചെയ്തതിന്റെയും ശിക്ഷകൾ അനുഭവിക്കേണ്ടതുണ്ടല്ലോ. അതാണ് അവർക്ക് ശിക്ഷക്കുമേൽ ശിക്ഷ വർധിപ്പിക്കുമെന്ന് പറഞ്ഞത്.

وَيَوْمَ نَبْعَثُ فِى كُلِّ أُمَّةٍ شَهِيدًا عَلَيْهِم مِّنْ أَنفُسِهِمْ ۖ وَجِئْنَا بِكَ شَهِيدًا عَلَىٰ هَٰٓؤُلَآءِ ۚ

**﴾89﴿ എല്ലാ സമുദായത്തിലും അവരിൽ നിന്ന് തന്നെ അവരുടെ മേൽ (സാക്ഷ്യം വഹിക്കുന്ന) ഒരു സാക്ഷിയെ നാം എഴുന്നേൽപിക്കുന്ന ദിവസം (ഓർമിക്കുക)! (നബിയേ) ഇക്കൂട്ടരുടെമേൽ സാക്ഷിയായി നിന്നെ നാം കൊണ്ടുവരുന്നതുമാണ്.**

وَنَزَّلْنَا عَلَيْكَ ٱلْكِتَٰبَ تِبْيَٰنًا لِّكُلِّ شَىْءٍ وَهُدًى وَرَحْمَةً وَبُشْرَىٰ لِلْمُسْلِمِينَ ﴿٨٩﴾

**എല്ലാകാര്യത്തിനും വിവരണമായിക്കൊണ്ട് നിന്റെമേൽ നാം (വേദ) ഗ്രന്ഥം അവതരിപ്പിക്കുകയും ചെയ്തിരിക്കുന്നു; മാർഗദർശനവും, കാരുണ്യവും, 'മുസ്ലിം' കൾക്ക് സന്തോഷവാർത്തയുമായിക്കൊണ്ടും (അവതരിപ്പിച്ചിരിക്കുന്നു).**

﴾89﴿ وَيَوْمَ ദിവസം نَبْعَثُ നാം എഴുന്നേൽപിക്കുന്നു (അയക്കുന്നു, നിയോഗിക്കുന്നു) فِي كُلِّ أُمَّةٍ എല്ലാ സമുദായത്തിലും شَهِيدًا ഒരു സാക്ഷിയെ عَلَيْهِمْ അവരുടെമേൽ مِنْ أَنفُسِهِمْ അവരുടെ സ്വന്തങ്ങളിൽ നിന്ന്, അവരിൽ നിന്ന്തന്നെ وَجِئْنَا നാം വരുകയും ചെയ്യും. بِكَ നിന്നെക്കൊണ്ട് شَهِيدًا സാക്ഷിയായി عَلَىٰ هَٰؤُلَاءِ ഇക്കൂട്ടരുടെമേൽ وَنَزَّلْنَا നാം ഇറക്കുക (അവതരിപ്പിക്കുക)യും ചെയ്തു عَلَيْكَ നിനക്ക്, നിന്റെമേൽ الْكِتَابَ (വേദ) ഗ്രന്ഥം تِبْيَانًا വിവരണമായിട്ട് لِكُلِّ شَيْءٍ എല്ലാ കാര്യത്തിനും وَهُدًى മാർഗദർശനമായും وَرَحْمَةً കാരുണ്യമായും وَبُشْرَىٰ സന്തോഷവാർത്തയായും لِلْمُسْلِمِينَ മുസ്‌ലിംകൾക്ക്

---

ഓരോ സമുദായത്തിലെയും നബിമാർ, തങ്ങളുടെ പ്രബോധനത്തെ സംബന്ധിച്ച് തങ്ങളുടെ സമുദായം എന്ത് നിലപാട് സ്വീകരിച്ചുവെന്ന് ക്വിയാമത്ത് നാളിൽ സാക്ഷ്യം വഹിക്കുന്നതാണ്. കൂട്ടത്തിൽ, നബി തിരുമേനിﷺ ഈ സമുദായത്തിനും സാക്ഷിയായി വരും. ആ സാക്ഷ്യം തങ്ങൾക്ക് എതിരാകാതിരിക്കുവാൻ എല്ലാവരും സൂക്ഷിക്കേണ്ടതുണ്ടെന്ന് അല്ലാഹു ഉണർത്തുന്നു. ഈ വിഷയം സൂ: നിസാഉ്: 41 ലും അല്ലാഹു ഉണർത്തിയിട്ടുണ്ട്. അതിലെ വാചകം ഇതാണ് ....فَكَيْفَ إِذَا جِئْنَا مِن كُلِّ أُمَّةٍ(എല്ലാ സമുദായത്തിൽ നിന്നും നാം ഓരോ സാക്ഷിയെ കൊണ്ടുവരുകയും, ഇക്കൂട്ടരുടെമേൽ സാക്ഷിയായി നിന്നെ നാം കൊണ്ടുവരുകയും ചെയ്യുമ്പോൾ എങ്ങിനെയായിരിക്കും (ഇവരുടെ സ്ഥിതി)?! ആ വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ച സംഗതികൾ ഇവിടെയും ഓർക്കുന്നത് നന്നായിരിക്കും. അന്നത്തെ ദിവസം രക്ഷ കിട്ടുവാനും, നബി തിരുമേനിﷺയുടെ സാക്ഷ്യം അനുകൂലമായിരിക്കുവാനുമുള്ള ഏകമാർഗം അല്ലാഹുവിന്റെ കൽപനാ നിർദേശങ്ങൾ അനുസരിക്കലാണല്ലോ. അതുകൊണ്ടാണ് അടുത്ത വാക്യത്തിൽ ക്വുർആൻ അവതരിപ്പിച്ച കാര്യവും ഉണർത്തിയിരിക്കുന്നത്.

ക്വുർആന്റെ സവിശേഷതകളായി ഇവിടെ എടുത്തുകാട്ടിയത് നാലു കാര്യങ്ങളാകുന്നു.

1. تِبْيَانًا لِكُلِّ شَيْءٍ (എല്ലാ കാര്യത്തിനും വിവരണമാണത്). അതായത്, നൻമകൾ സമ്പാദിക്കുവാനും, തിൻമകളിൽ നിന്ന് ഒഴിവായിരിക്കുവാനും വേണ്ടുന്ന എല്ലാ കാര്യങ്ങളും അതിൽ സവിസ്തരം വിവരിക്കപ്പെട്ടിട്ടുണ്ടെന്ന് സാരം. വേറൊരു സ്ഥലത്ത് അല്ലാഹു പറയുന്നു: مَا فَرَّطْنَا فِي الْكِتَابِ مِن شَيْءٍ (ഈ ഗ്രന്ഥത്തിൽ നാം യാതൊരു വീഴ്ചയും വരുത്തിയിട്ടില്ല) (6:38)

2. وَهُدًى (മാർഗദർശനവുമാണത്). അതായത്, ദുർമാർഗത്തിൽ പതിക്കാതെ സൻമാർഗത്തിൽ ചരിക്കുവാൻ വേണ്ടുന്ന ഉപദേശ നിർദേശങ്ങളുടെ സമാഹാരമാണത്.

3. وَرَحْمَةً (കാരുണ്യവുമാണത്). അതെ, മനുഷ്യർ ദുർമാർഗത്തിലകപ്പെട്ടു ശിക്ഷാർഹരായിത്തീരാതിരിക്കുവാനും, അവർക്ക് മോക്ഷവും വിജയവും കൈവരുവാനും വേണ്ടി അവരുടെ നേരെയുള്ള കാരുണ്യം നിമിത്തം അല്ലാഹു അവതരിപ്പിച്ചിട്ടുള്ള ഒരു മഹാനുഗ്രഹമാണത്. وَمَا أَرْسَلْنَاكَ إِلَّا رَحْمَةً لِّلْعَالَمِينَ (ലോകർക്ക് കാരുണ്യമായിട്ടല്ലാതെ നിന്നെ നാം അയച്ചിട്ടില്ല. 21:107). പക്ഷേ, അതിൽ വിശ്വസിക്കുകയും, അതിന്റെ മാർഗദർശനം സ്വീകരിക്കുകയും ചെയ്യുന്നവർക്ക് മാത്രമേ അനുഗ്രഹം ആസ്വദിക്കുവാൻ ഭാഗ്യമുണ്ടാ

യിരിക്കുകയുള്ളൂ. അവരത്രെ മുസ്‌ലിംകൾ.

4. وَبُشْرَىٰ لِلْمُسْلِمِينَ (മുസ്‌ലിംകൾക്ക് സന്തോഷവാർത്തയുമാണ്.) അപ്പോൾ, യഥാർഥ മുസ്‌ലിംകളല്ലാത്തവരെ സംബന്ധിച്ചിടത്തോളം അത് സന്തോഷവാർത്തയായിരിക്കുകയില്ല–താക്കീത് മാത്രമായിരിക്കും– എന്നുള്ളത് സ്വാഭാവികമാകുന്നു.

ക്വുർആൻ എല്ലാ കാര്യത്തിന്റെയും വിവരണമാണ് (تِبْيَانًا لِّكُلِّ شَيْءٍ) എന്ന് പറഞ്ഞതുകൊണ്ട് മനുഷ്യസമുദായത്തിൽ കാലാകാലം ഏർപെട്ടുകൊണ്ടിരിക്കുന്ന ചെറുതും വലുതുമായ സകല കാര്യങ്ങളുടെയും വിധി സവിസ്തരം ക്വുർആനിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ടെന്നോ, ക്വുർആനിൽ വ്യക്തമായി പ്രസ്താവിക്കപ്പെടാത്ത എല്ലാ കാര്യവും മനുഷ്യന് അവന്റെ ഇഷ്ടാനുസരണം കൈകാര്യം ചെയ്യാമെന്നോ ധരിച്ചുകൂടാ. ക്വുർആൻ എല്ലാ കാര്യത്തിന്റെയും വിവരണമാണെ' ന്ന് ഇവിടെയും 'എല്ലാ കാര്യവും നാം ശരിക്ക് വിശദീകരിച്ചിരിക്കുന്നു' വെന്ന് സൂ: ഇസ്റാഉ് 12 ലും അല്ലാഹു പറഞ്ഞതിന്റെ അർഥം ആവശ്യമായ എല്ലാ കാര്യവും സവിശദം അതിൽ വിവരിച്ചിട്ടുണ്ട് എന്നത്രെ. ഇതുമൂലം അതിൽ വ്യക്തമാക്കപ്പെട്ടിട്ടില്ലാത്ത കാര്യങ്ങളുടെ വിവരണം ലഭിക്കുന്നത് എങ്ങനെയാണെന്ന് കൂടി മനസ്സിലാക്കേണ്ടിയിരിക്കുന്നു. അതിപ്രകാരമാകുന്നു:–

(1) വളരെയധികം വിഷയങ്ങൾ വ്യക്തമായ ഭാഷയിൽ തന്നെ സവിശദം ക്വുർആൻ വിവരിച്ചിരിക്കുന്നു. തൗഹീദ്, ശിർക്ക്, പരലോകജീവിതം എന്നിങ്ങനെ മൗലിക പ്രധാനങ്ങളായ വിഷയങ്ങൾ തുടങ്ങി വുദ്വൂ, തയമ്മും, അനന്തരാവകാശ നിയമങ്ങൾ എന്നിങ്ങനെ കർമാനുഷ്ഠാനപരമായ ഏതാനും കാര്യങ്ങൾവരെ പലതും അതിൽ ഉൾപ്പെടുന്നു.

(2) ക്വുർആൻ വിഭാവനം ചെയ്യുന്ന തത്വങ്ങളെയും, അതിലെ ഉപദേശ നിർദേശങ്ങളെയും അടിസ്ഥാനമാക്കി വളരെയധികം കാര്യങ്ങൾ വാക്ക് മുഖേനയും, പ്രവൃത്തി മുഖേനയും നബിതിരുമേനിﷺയും വിവരിച്ചു തന്നിരിക്കുന്നു. ഇതിനാണ് നബിﷺയുടെ സുന്നത്ത് (ചര്യ) എന്ന് പറയപ്പെടുന്നത്. 'നിങ്ങൾക്ക് അല്ലാഹുവിന്റെ റസൂലിൽ നല്ലതായ മാതൃകയുണ്ട്.' (33:21) എന്നും മറ്റുമുള്ള ക്വുർആൻ വചനങ്ങൾ ഇതാണ് ചൂണ്ടിക്കാട്ടുന്നത്. 'എനിക്ക് ക്വുർആനും, അതോടൊപ്പം അത്രയും നൽകപ്പെട്ടിരിക്കുന്നു.' (ദാ.) എന്ന് തിരുമേനി അരുളിച്ചെയ്തതും അതാണ് കുറിക്കുന്നത്. നബിﷺയുടെ സുന്നത്തിനെ പിൻപറ്റുന്നത് യഥാർഥത്തിൽ അല്ലാഹുവിന്റെ ഗ്രന്ഥത്തെ പിൻപറ്റൽ തന്നെയാണ്താനും. അല്ലാഹു പറയുന്നു: مَّن يُطِعِ الرَّسُولَ فَقَدْ أَطَاعَ اللَّهَ (ആർ റസൂലിനെ അനുസരിച്ചുവോ അവൻ അല്ലാഹുവിനെ അനുസരിച്ചു കഴിഞ്ഞു. (4:80). ചെറുതും വലുതുമായി ലോകാവസാനംവരെയുണ്ടാകുന്ന സകല കാര്യങ്ങളും ക്വുർആനിൽ വിവരിക്കപ്പെട്ടിട്ടില്ലെന്നും, അത് പ്രായോഗികമല്ലെന്നും വ്യക്തമാണ്. അതുകൊണ്ടാണ് റസൂലിന്റെ മാതൃക പിൻപറ്റുവാനും റസൂലിന്റെ കൽപനകൾ അനുസരിക്കുവാനും അല്ലാഹു കൽപിച്ചിരിക്കുന്നതും.

(3) എനി, ക്വുർആനിലും, സുന്നത്തിലും വ്യക്തമായി വിധി പ്രസ്താവിക്കപ്പെട്ടിട്ടില്ലാത്ത വല്ല വിഷയവും നേരിടുമ്പോൾ, ആ രണ്ടിലും വ്യക്തമാക്കപ്പെട്ട തത്വങ്ങൾ, നിർദേശങ്ങൾ, സൂചനകൾ ആദിയായവയെ അടിസ്ഥാനമാക്കി അർഹതയും പ്രാപ്തിയുമുള്ള ആളുകൾ അവയിൽ നിന്ന് കണ്ടുപിടിച്ചു അവക്ക് പരിഹാരം കാണാവുന്നതാകുന്നു. ഇതാണ് 'ഇജ്തിഹാദ്' (الاجتهاد) എന്ന സാങ്കേതിക നാമത്തിൽ അറിയപ്പെടുന്നത്.

ഇതുസംബന്ധിച്ചു കൂടുതൽ വിസ്തരിക്കുവാൻ ഇവിടെ സൗകര്യമില്ല. അതിന് അതിന്റേതായ പ്രത്യേക ഗ്രന്ഥങ്ങളെ ആശ്രയിക്കേണ്ടതാണ്. ക്വുർആൻ എല്ലാ കാര്യത്തിന്റെയും വിവരണവും വിശദീകരണവുമാണ് എന്ന് പറഞ്ഞതിന്റെ ബാഹ്യാർഥം മാത്രം പൊക്കിപ്പിടിച്ചു കൊണ്ട് ക്വുർആൻ മാത്രമെ മുസ്‌ലിംകൾ പ്രമാണമായി അംഗീകരിക്കേണ്ടതുള്ളൂവെന്നും, നബിﷺയുടെ സുന്നത്തും മറ്റും ഇസ്‌ലാമിന്റെ പ്രമാണമല്ലെന്നുമൊക്കെ ചില പിഴച്ച കക്ഷികൾ വാദിച്ചുവരാറുണ്ട്. അവരുടെ വാദപ്രകാരം ഇസ്‌ലാമിക നിയമങ്ങൾക്ക് രൂപം നൽകുന്നപക്ഷം, നമസ്കാരം സക്കാത്ത് തുടങ്ങിയ അനുഷ്ഠാനങ്ങൾക്ക്പോലും ഒരു നിശ്ചിത രൂപമോ, നിയമവ്യവസ്ഥയോ ഉണ്ടായിരിക്കുവാൻ നിവൃത്തിയില്ലാതെവരും. *(*)* നമസ്കാരം എന്ന് പേർ പറയപ്പെടാവുന്ന വല്ല കർമരൂപവും എപ്പോഴെങ്കിലും ആചരിച്ചാൽ നമസ്കാരത്തിന്റെ കടമതീർന്നുവെന്നും, സകാത്ത് എന്ന് പറയപ്പെടാവുന്നവിധം വല്ലതും ചിലവഴിച്ചാൽ ആ കടമയും തീർന്നുവെന്നുമായിരിക്കും ഫലത്തിൽ ആ വാദത്തിന്റെ അർഥം. ചുരുക്കത്തിൽ മതപരമായ തനി അരാജകത്വത്തിലേക്കുള്ള ക്ഷണമാണ് അതെന്ന് അൽപം ബുദ്ധിയും, ശകലം സത്യവിശ്വാസവുമുള്ള ആർക്കും മനസ്സിലാക്കുവാൻ പ്രയാസമില്ല. മാത്രമല്ല, ആ വാദികൾപോലും പ്രമാണമായി അംഗീകരിക്കുന്ന വളരെയേറെ ക്വുർആൻ വചനങ്ങൾക്ക് യാതൊരു നിലയും വിലയുമില്ലാതാക്കുന്ന ഒരു വാദമാണത്. (**معاذ الله**)

## വിഭാഗം - 13

۞ إِنَّ ٱللَّهَ يَأْمُرُ بِٱلْعَدْلِ وَٱلْإِحْسَٰنِ وَإِيتَآئِ ذِى ٱلْقُرْبَىٰ وَيَنْهَىٰ عَنِ ٱلْفَحْشَآءِ وَٱلْمُنكَرِ وَٱلْبَغْىِ ۚ يَعِظُكُمْ لَعَلَّكُمْ تَذَكَّرُونَ ﴿٩٠﴾

**﴾90﴿ നിശ്ചയമായും അല്ലാഹു, നീതി ചെയ്‌വാനും, നന്മ ചെയ്‌വാനും, കുടുംബ ബന്ധമുള്ളവർക്ക് കൊടുക്കുവാനും കൽപിക്കുന്നു; നീചവൃത്തിയെയും, ദുരാചാരത്തെയും, അതിക്രമത്തെയും കുറിച്ച് അവൻ വിരോധിക്കുകയും ചെയ്യുന്നു. നിങ്ങൾ ഓർമ വെക്കുവാൻ വേണ്ടി അവൻ നിങ്ങൾക്ക് സദുപദേശം നൽകുകയാണ്.**

---

﴾90﴿ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يَأْمُرُ കൽപിക്കുന്നു بِالْعَدْلِ നീതിയെപ്പറ്റി (നീതി ചെയ്‌വാൻ) وَالإِحْسَانِ നന്മ (പുണ്യം) ചെയ്‌വാനും وَإِيتَاءِ കൊടുക്കുവാനും ذِي الْقُرْبَى അടുത്ത (കുടുംബ) ബന്ധമുള്ളവർക്ക് وَيَنْهَى അവൻ വിരോധിക്കുകയും ചെയ്യുന്നു عَنِ الْفَحْشَاءِ നീചവൃത്തിയെക്കുറിച്ച് وَالْمُنكَرِ വെറുക്കപ്പെട്ടതിനെയും, ദുരാചാരത്തെയും وَالْبَغْيِ അതിക്രമത്തെ (ക്രമം തെറ്റുന്നതിനെ-ധിക്കാരത്തെ)യും يَعِظُكُمْ അവൻ

---

***(*)*** *മർഹൂം ഡോക്ടർ മുസ്തഫാ സബാഇൗയുടെ* **ومكانتها فى التشريع الاسلامى السنة** *എന്ന ഗ്രന്ഥത്തിൽ ഈ വിഷയം വേണ്ടത് പോലെ വിവരിച്ചുകാണാം. 'നബിചര്യയും ഇസ്‌ലാം ശരീഅത്തിൽ അതിന്റെ സ്ഥാനവും' എന്ന പേരിൽ ഈയുള്ളവൻ അതിനെ മലയാളത്തിലേക്ക് ഭാഷാന്തരം ചെയ്തിട്ടുമുണ്ട്.* الحمد لله

നിങ്ങൾക്ക് സദുപദേശം നൽകുന്നു, ഉപദേശം നൽകുകയാണ് لَعَلَّكُمْ നിങ്ങളാകുവാൻ, ആയേക്കും تَذَكَّرُونَ നിങ്ങൾ ഉറ്റാലോചിക്കും, ഓർമവെക്കും.

---

എല്ലാ നന്മകളുടെയും, തിന്മകളുടെയും നിദാനം അടങ്ങിയതും, സൻമാർഗ വ്യവസ്ഥയുടെ അടിത്തറയിലേക്ക് വിരൽ ചൂണ്ടുന്നതുമായ ഒരു വചനമത്രെ ഇത്.

ഇബ്നു ജരീർ, ത്വബ്റാനീ, ഹാകിം (ר) മുതലായവരും, ബുഖാരീ (ר) അദ്ദേഹത്തിന്റെ 'അദബി'ലും, ബൈഹകീ (ר) അദ്ദേഹത്തിന്റെ 'ശുഅബി'ലും ഇബ്നു മസ്ഊദ് (ר) പ്രസ്താവിച്ചതായി ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: 'അല്ലാഹുവിന്റെ കിതാബിലെ ഏറ്റവും മഹത്തായ ആയത്ത് اللَّهُ لَا إِلَٰهَ إِلَّا هُوَ الْحَيُّ الْقَيُّومُ (അല്ലാഹു-അവനല്ലാതെ ഒരു ആരാധ്യനുമില്ല- ജീവത്തായുള്ളവനാണ്, സർവനിയന്താവായുള്ളവനാണ്) എന്ന ആയത്താകുന്നു. നന്മയും, തിന്മയും ഏറ്റവുമധികം ഉൾക്കൊള്ളുന്ന ആയത്ത് സൂറത്തുന്നഹ്ലിലെ إِنَّ اللَّهَ يَأْمُرُ بِالْعَدْلِ وَالْإِحْسَانِ (നിശ്ചയമായും അല്ലാഹു, നീതി ചെയ്വാനും നന്മ ചെയ്വാനും കൽപിക്കുന്നു) എന്ന (ഈ) ആയത്താകുന്നു. കാര്യങ്ങൾ അല്ലാഹുവിൽ ഭരമേൽപിക്കുവാൻ ഏറ്റവും പ്രേരിപ്പിക്കുന്ന ആയത്ത് وَمَن يَتَّقِ اللَّهَ يَجْعَل لَّهُ مَخْرَجًا... (ആർ അല്ലാഹുവിനെ സൂക്ഷിക്കുന്നുവോ അവന് അവൻ പോംവഴി-രക്ഷാമാർഗം-ഏർപ്പെടുത്തിക്കൊടുക്കുകയും, അവൻ വിചാരിക്കാത്ത വിധത്തിലൂടെ അവന് ഉപജീവനം നൽകുകയും ചെയ്യും. (ത്വലാക്ക്:2) എന്നുള്ള ആയത്താകുന്നു. സുപ്രതീക്ഷ നൽകുന്നതിൽ ഏറ്റവും ശക്തിമത്തായത് قُلْ يَا عِبَادِيَ الَّذِينَ أَسْرَفُوا عَلَىٰ أَنفُسِهِمْ.... (പറയുക: തങ്ങളുടെ സ്വന്തങ്ങളോട് അതിരുകവിഞ്ഞ അടിമകളേ, നിങ്ങൾ അല്ലാഹുവിന്റെ കാരുണ്യത്തെക്കുറിച്ച് ആശ മുറിയരുത്. നിശ്ചയമായും അല്ലാഹു, പാപങ്ങൾ മുഴുവനും പൊറുക്കുന്നതാണ്. (സുമർ: 53) എന്ന ആയത്താകുന്നു.'

ഹാഫിള് അബൂയഅ്ലാ (الحافظ أبو يعلى - رح)യും മറ്റും ഉദ്ധരിച്ച ഒരു സംഭവത്തിൽ ഇപ്രകാരം വന്നിരിക്കുന്നു: അറേബ്യയിലെ ഒരു തത്വജ്ഞാനിയായിരുന്ന അക്ഥമുബ്നു സൈ്വഫിയ്യു (أكثم بن صيفى) നബിﷺയുടെ വെളിപാടിനെപ്പറ്റി കേട്ടപ്പോൾ, നേരിൽ ചെന്നു വിവരമറിയുവാൻ വേണ്ടി അദ്ദേഹം ആളയച്ചിരുന്നു. അവരിൽനിന്ന് അദ്ദേഹം ഈ (إِنَّ اللَّهَ يَأْمُرُ بِالْعَدْلِ) ആയത്തിനെപ്പറ്റി അറിയുവാനിടയായി. അപ്പോൾ അദ്ദേഹം പറഞ്ഞു: 'അദ്ദേഹം- നബിﷺ ഉൽകൃഷ്ട സ്വഭാവങ്ങളെപ്പറ്റി കൽപിക്കുന്നതായും, നികൃഷ്ട സ്വഭാവങ്ങളെക്കുറിച്ച് വിരോധിക്കുന്നതായും കാണുന്നു. അതുകൊണ്ട് ഈ കാര്യത്തിൽ നിങ്ങൾ തലകളായിരിക്കണം-വാലുകളായി തീരരുത്. (മുമ്പൻമാരാവണം. പിമ്പന്മാരാവരുത്.)'

മൂന്ന് കാര്യങ്ങളാണ് ഈ വചനത്തിൽ അല്ലാഹു കൽപിക്കുന്നത്.

1-ാമ ത്തെത്: العدل(നീതി). അമിതമാക്കുകയോ, വീഴ്ച വരുത്തുകയോ ചെയ്യാതെ, ഓരോ കാര്യത്തിലും അതതിന്റെ മദ്ധ്യമവും മിതവുമായ നില കൈക്കൊള്ളുക എന്നത്രെ നീതികൊണ്ട് വിവക്ഷ. അല്ലാഹുവിനെ സംബന്ധിക്കുന്നതോ, സൃഷ്ടികളെ സംബന്ധിക്കുന്നതോ ആയ ഏത് കാര്യത്തിലും-സ്വന്തം കാര്യത്തിൽപോലും- ഇത് നിർബന്ധമാകുന്നു നീതി പാലിക്കപ്പെടാത്ത കാര്യങ്ങളെല്ലാം അനീതിയും അക്രമവും തന്നെ. അബ്ദുല്ലാഹിബ്നു അംറിബ്നിൽ ആസ് (ر) ന്റെ പ്രസിദ്ധമായ ഒരു സംഭവത്തിൽ നബിﷺ അദ്ദേഹത്തോട് ഇങ്ങിനെ പറയുകയുണ്ടായി: 'നിശ്ചയമായും, തന്റെ ശരീരത്തോട് തനിക്ക് കടമയുണ്ട്; തന്റെ കണ്ണുകളോടും തനിക്ക് കടമയുണ്ട്; തന്റെ ഭാര്യയോടും തനിക്ക് കട

മയുണ്ട്; തന്നെ സന്ദർശിക്കുന്നവരോടും തനിക്ക് കടമയുണ്ട്. അതുകൊണ്ട് എല്ലാ മാസത്തിലും താൻ മൂന്ന് (സുന്നത്ത്) നോമ്പ് നോറ്റാൽ മതി. കാരണം, തനിക്ക് ഓരോ നന്മക്കും പത്തിരട്ടി (പ്രതിഫലം) ഉണ്ടായിരിക്കും. അപ്പോൾ അത്, കാലം മുഴുവനും നോമ്പുപിടിക്കലായി' (ബു.മു.)

നീതിപാലനത്തിൽ ഒന്നാം സ്ഥാനം അർഹിക്കുന്നത് അല്ലാഹുവിന്റെ അധികാരാവകാശങ്ങളും, മഹത്വങ്ങളും അവന് മാത്രം വകവെച്ചു കൊടുക്കുകയെന്ന തൗഹീദും, അനീതികളിൽ വെച്ച് ഏറ്റവും ഗൗരവമേറിയത് അതിന്റെ വിപരീതമായ ശിർക്കുമാകുന്നുവെന്ന് പറയേണ്ടതില്ല. അതെ, إِنَّ الشِّرْكَ لَظُلْمٌ عَظِيمٌ (നിശ്ചയമായും, ശിർക്ക് വമ്പിച്ച അനീതിയാകുന്നു. (31:13) മുഹമ്മദുബ്നുൽ ക്വുറളീ (റ) (محمد بن القرظى)യിൽ നിന്ന് ഇബ്നു അബീ ഹാതിം (റ) ഇങ്ങിനെ ഉദ്ധരിക്കുന്നു: എന്നെ (ഖലീഫഃ) ഉമറുബ്നു അബ്ദിൽ അസീസ് (റ) വിളിച്ചു 'എനിക്ക് നീതിയെക്കുറിച്ച് വിവരിച്ചു തരണം' എന്നാവശ്യപ്പെട്ടു. ഞാൻ ഇങ്ങിനെ പറഞ്ഞു: 'അഹോ! വലിയൊരു കാര്യത്തെക്കുറിച്ചാണ് നിങ്ങൾ ചോദിച്ചത്. ചെറിയ മനുഷ്യർക്ക് നിങ്ങൾ പിതാവും, വലിയവർക്ക് മകനും, സമൻമാർക്ക് സഹോദരനും, അതേപ്രകാരം തന്നെ സ്ത്രീകളോടും ആയിക്കൊള്ളുക. ജനങ്ങളോട് അവരുടെ കുറ്റങ്ങൾക്കനുസരിച്ചും, അവരുടെ ശരീരങ്ങൾക്കനുസരിച്ചും ശിക്ഷാനടപടി സ്വീകരിക്കുക. നിങ്ങളുടെ ദേഷ്യം നിമിത്തം ഒരാളെയും ഒരൊറ്റ ചമ്മട്ടിയടിയും അടിക്കരുത്. എന്നാൽ നിങ്ങൾ അക്രമിയായിത്തീരും.' നീതിയുടെ വ്യാപ്തി മേലുദ്ധരിച്ചതിൽ നിന്നെല്ലാം വ്യക്തമാണല്ലോ.

2-ാമത്തേത്: **الاحسان**(നന്മ ചെയ്യൽ- അഥവാ പുണ്യം ചെയ്യൽ). നിർബന്ധ കടമകൾ എന്നപോലെ ഐച്ഛികമായ ദാനധർമങ്ങൾ, ആരാധനാ കർമങ്ങൾ, ജനോപകാരപ്രദമായ കാര്യങ്ങൾ മുതലായ എല്ലാ പുണ്യകർമങ്ങളും ഇതിൽ ഉൾപ്പെടുന്നു. ഇങ്ങോട്ട് തിന്മ ചെയ്തവരോട് അങ്ങോട്ട് തിന്മ ചെയ്യാതെ നന്മ ചെയ്തുകൊടുക്കുന്നത് ഏറ്റവും മേലേകിടയിലുള്ള നന്മയത്രെ. ഇബ്നു ഉമർ (റ) പ്രസ്താവിച്ചതായി ബുഖാരിയും, മുസ്ലിമും (റ) ഉദ്ധരിച്ച പ്രസിദ്ധമായ ഒരു ഹദീഥിൽ **إحسان** എന്ന വാക്കിന് നബിﷺ നൽകിയ വ്യാഖ്യാനം ഇങ്ങിനെയാണ്: **ان تعبد الله كأنك تراه فان لم تكن تراه فانه يراك** (നീ അല്ലാഹുവിനെ കാണുന്നുവെന്നപോലെ അവനെ നീ ആരാധിക്കുകയാണ്. നീ അവനെ കാണുന്നില്ലെങ്കിൽ, നിശ്ചയമായും അവൻ നിന്നെ കാണുന്നുണ്ട്).

3-ാമത്തെത് **ايتاء ذى القربى** (കുടുംബ ബന്ധമുള്ളവർക്ക് കൊടുക്കൽ). ഇത് വാസ്തവത്തിൽ ആദ്യത്തെ രണ്ട് കൽപനകളിൽ ഉൾപ്പെട്ടതാണെങ്കിലും ഇതിന്റെ പ്രാധാന്യം നിമിത്തം പ്രത്യേകം എടുത്തുപറഞ്ഞിരിക്കുകയാണ്. സന്ദർഭവും, ആവശ്യവുമനുസരിച്ച് അടുത്ത ബന്ധുക്കൾക്ക് ധനംകൊണ്ടും, വാക്ക് കൊണ്ടും, പ്രവൃത്തികൊണ്ടും ചെയ്തുകൊടുക്കുന്ന എല്ലാ നന്മകളുമാണ് വിവക്ഷ. കുടുംബബന്ധം പാലിക്കുവാൻ പ്രേരിപ്പിക്കുകയും അത് മുറിക്കുന്നതിനെപ്പറ്റി ആക്ഷേപിക്കുകയും ചെയ്യുന്ന എത്രയോ ക്വുർആൻ വചനങ്ങളും, നബിവചനങ്ങളും നിലവിലുള്ളത് പ്രസ്താവ്യമത്രെ.

മൂന്ന് കാര്യങ്ങൾ കൽപിച്ചതുപോലെ, മൂന്നു കാര്യങ്ങൾ ഈ വചനത്തിൽ അല്ലാഹു വിരോധിക്കുകയും ചെയ്യുന്നു.

1-ാമത്തെത്: **الفحشاء** (നീചവൃത്തി). സ്വേച്ഛകൾക്കും, വികാരങ്ങൾക്കും വഴങ്ങിക്കൊണ്ടുണ്ടാകുന്ന വ്യഭിചാരം, മോഷണം, മദ്യപാനം പോലെയുള്ള ദുർവൃത്തികളെല്ലാം ഇതിൽ ഉൾപ്പെടുന്നു.

2-ാമത്തെത്: المنكر (ദുരാചാരം-അഥവാ വെറുക്കപ്പെട്ട കാര്യം). മതദൃഷ്ട്യാ നിഷിദ്ധമായതും, ജനമദ്ധ്യെ ആക്ഷേപകരമായതും, നിഷ്പക്ഷബുദ്ധിയും തന്റേടവുമുള്ള ആളുകൾ വെറുക്കുന്നതുമായ എല്ലാ കാര്യങ്ങളും ഇതിൽപെടുന്നു.

3-ാമത്തെത് البغى (അതിക്രമം). അക്രമമമായോ, അഹംഭാവംകൊണ്ടോ, അസൂയ നിമിത്തമോ, സ്വാർഥ താൽപര്യങ്ങളെ മുൻനിറുത്തിയോ ഉണ്ടാകുന്ന കയ്യേറ്റം, വാക്കേറ്റം മുതലായ എല്ലാ അതിരുകവിച്ചലുകളും ഇതിൽ ഉൾപ്പെടുന്നു.

ഇങ്ങിനെ ചില കാര്യങ്ങൾ നിങ്ങളോട് അല്ലാഹു കൽപിക്കുകയും, ചില കാര്യങ്ങളെ നിങ്ങളോട് വിരോധിക്കുകയും ചെയ്യുന്നത് നിങ്ങളുടെ ഐഹികവും, പാരത്രികവുമായ ഗുണത്തിന് വേണ്ടിയാണ്-അല്ലാഹുവിന് അതുമൂലം യാതൊന്നും നേടുവാനില്ല. നിങ്ങൾ മനസ്സിരുത്തി ആലോചിച്ചുനോക്കിയാൽ നിങ്ങൾക്ക് തന്നെ അത് മനസ്സിലാക്കാം. അതുകൊണ്ട് ഈ ഉപദേശങ്ങൾ നിങ്ങൾ മുറുകെ പിടിക്കണം എന്നൊക്കെ സൂചിപ്പിച്ചുകൊണ്ട് ഈ വചനം അല്ലാഹു അവസാനിപ്പിക്കുന്നു: يَعِظُكُمْ لَعَلَّكُمْ تَذَكَّرُونَ (നിങ്ങൾ ഓർമ വെക്കുവാനായി അല്ലാഹു നിങ്ങൾക്ക് സദുപദേശം നൽകുകയാണ്.) ഈ വചനത്തിൽ മൊത്തമായി പ്രസ്താവിക്കപ്പെട്ട കാര്യങ്ങളുടെ ചില ഉദാഹരണങ്ങളാണ് തുടർന്നുള്ള വചനങ്ങളിൽ കാണുന്നത്.

وَأَوْفُوا۟ بِعَهْدِ ٱللَّهِ إِذَا عَـٰهَدتُّمْ وَلَا تَنقُضُوا۟ ٱلْأَيْمَـٰنَ بَعْدَ تَوْكِيدِهَا وَقَدْ جَعَلْتُمُ ٱللَّهَ عَلَيْكُمْ كَفِيلًا ۚ إِنَّ ٱللَّهَ يَعْلَمُ مَا تَفْعَلُونَ ﴿٩١﴾

**﴾91﴿ നിങ്ങൾ കരാർ (അഥവാ ഉടമ്പടി) ചെയ്യുമ്പോൾ, അല്ലാഹുവിന്റെ (വക) കരാറിനെ നിങ്ങൾ നിറവേറ്റുകയും ചെയ്യുവിൻ; സത്യ (വാചക) ങ്ങളെ ഉറപ്പിച്ചതിന് ശേഷം, നിങ്ങൾ അവയെ ലംഘിക്കുകയും അരുത്; നിങ്ങളുടെ മേൽ നിങ്ങൾ അല്ലാഹുവിനെ ജാമ്യക്കാരനാക്കി (അഥവാ സാക്ഷിയാക്കി) ക്കഴിഞ്ഞ സ്ഥിതിക്ക്. നിശ്ചയമായും അല്ലാഹു, നിങ്ങൾ ചെയ്യുന്നതിനെപ്പറ്റി അറിയുന്നതാണ്.**

---

﴾91﴿ وَأَوْفُوا നിങ്ങൾ നിറവേറ്റുക (പൂർണമാക്കുക)യും ചെയ്യുവിൻ بِعَهْدِ കരാറിനെ, ഉടമ്പടിയെ, പ്രതിജ്ഞയെ اللهِ അല്ലാഹുവിന്റെ إِذَا عَاهَدْتُمْ നിങ്ങൾ കരാർ (ഉടമ്പടി) ചെയ്താൽ وَلَا تَنْقُضُوا നിങ്ങൾ ഉടക്കുക (ലംഘിക്കുക) യും ചെയ്യരുത് الأَيْمَانَ സത്യ (ശപഥ)ങ്ങളെ بَعْدَ ശേഷം, പിന്നീട് تَوْكِيدِهَا അവയെ ബലപ്പെടുത്തിയ (ഉറപ്പിച്ച) തിന്റെ وَقَدْ جَعَلْتُمُ നിങ്ങൾ ആക്കിയിരിക്കെ اللهَ അല്ലാഹുവിനെ عَلَيْكُمْ നിങ്ങളുടെ മേൽ كَفِيلًا ജാമ്യക്കാരൻ, ഏറ്റെടുത്തവൻ, ഉത്തരവാദി إِنَّ اللهَ നിശ്ചയമായും അല്ലാഹു يَعْلَمُ അവൻ അറിയും, അറിയുന്നു مَا تَفْعَلُونَ നിങ്ങൾ ചെയ്യുന്നതിനെ

---

**عهد الله** (അല്ലാഹുവിന്റെ വക കരാർ) കൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെട്ടതെന്താണെന്നുള്ളതിൽ വ്യാഖ്യാതാക്കൾക്കിടയിൽ ഒന്നിലധികം അഭിപ്രായങ്ങൾ കാണാം.

കൂടുതൽ യോജിപ്പുള്ളതായി തോന്നുന്നതും ഇമാം ഇബ്നു ജരീർ, ഇമാം റാസീ (റ) മുതലായവർ സ്വീകരിച്ചിരിക്കുന്നതുമായ അഭിപ്രായമനുസരിച്ച് ഒന്നാമത്തെ വാക്യത്തിൽ മനുഷ്യർ സ്വയം ഏറ്റെടുക്കുന്ന എല്ലാതരം കരാറ് ബാധ്യതകളും നിറവേറ്റേണ്ടതാണ് എന്നുള്ള ഒരു പൊതുകൽപനയും, രണ്ടാമത്തെ വാക്യത്തിൽ, അല്ലാഹുവിനെ മുൻനിർത്തി ചെയ്യുന്ന ശപഥങ്ങളൊന്നും ലംഘിച്ചുകൂടാത്തതാണെന്നുള്ള ഒരു പ്രത്യേക കൽപനയും അടങ്ങിയിരിക്കുന്നു. എല്ലാ ശപഥങ്ങളും നിറവേറ്റുവാൻ കടപ്പെട്ടവയാണെങ്കിലും അല്ലാഹുവിനെ സാക്ഷ്യപ്പെടുത്തിക്കൊണ്ട് അതിനെ ശക്തിപ്പെടുത്തുമ്പോൾ ആ കടമ കൂടുതൽ ശക്തിപ്പെടുന്നുവെന്നും, അതാണ് بَعْدَ تَوْكِيدِهَا (അവയെ ഉറപ്പിച്ചശേഷം) എന്ന വാക്ക് സൂചിപ്പിക്കുന്നതെന്നും ഈ അഭിപ്രായക്കാർ ചൂണ്ടിക്കാട്ടുന്നു.

മനഃപൂർവമല്ലാതെ വന്നുപെടുന്ന സത്യങ്ങൾ പാലിക്കൽ നിർബന്ധമില്ലെന്ന് 2:225 ലും, 5:92 ലും അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്. ഒരു കാര്യത്തിൽ സത്യം ചെയ്തശേഷം, അതിനെക്കാൾ ഉത്തമമായത് മറ്റൊന്നായിരുന്നുവെന്ന് ബോധ്യപ്പെട്ടാൽ, ആദ്യത്തെ സത്യം ലംഘിക്കുകയും, അതിന് പ്രായശ്ചിത്തം (كفارة) ചെയ്തുകൊണ്ട് കൂടുതൽ ഉത്തമമായത് സ്വീകരിക്കേണ്ടതാണെന്ന് നബിﷺയും *(*)* അരുളിച്ചെയ്തിരിക്കുന്നു. (ബു.മു.) അപ്പോൾ, ഈ രണ്ടുരൂപവും ഒഴിച്ചുള്ള സത്യങ്ങളെക്കുറിച്ചായിരിക്കും ഇവിടെ بَعْدَ تَوْكِيدِهَا(അവയെ ഉറപ്പിച്ചശേഷം) എന്ന് പറഞ്ഞിരിക്കുന്നതെന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. والله اعلم നിങ്ങൾ സത്യങ്ങളും കരാറുകളും ചെയ്യുന്നതും, അവ ലംഘിക്കുന്നതുമൊക്കെ അല്ലാഹു അറിയുന്നതാണ്; അതുകൊണ്ട് നിങ്ങൾ അതൊക്കെ വളരെ സൂക്ഷ്മമായി ചെയ്യേണ്ടതാണ്; ഇല്ലാത്തപക്ഷം, നിങ്ങൾ അവന്റെ മുമ്പാകെ ഉത്തരം പറയേണ്ടിവരും എന്നൊക്കെയാണ് അവസാനത്തെ വാക്യം മുഖേന അല്ലാഹു ഓർമിപ്പിക്കുന്നത്. അല്ലാഹു തുടർന്നു പറയുന്നു:-

وَلَا تَكُونُوا۟ كَٱلَّتِى نَقَضَتْ غَزْلَهَا مِنۢ بَعْدِ قُوَّةٍ أَنكَـٰثًا تَتَّخِذُونَ أَيْمَـٰنَكُمْ دَخَلًۢا بَيْنَكُمْ أَن تَكُونَ أُمَّةٌ هِىَ أَرْبَىٰ مِنْ أُمَّةٍ ۚ

**﴿92﴾ (പിരിമുറുക്കി) ഉറപ്പുണ്ടായ ശേഷം തന്റെ നൂൽ (പിരി) ഉടഞ്ഞ തുണ്ടങ്ങളായി ഉടച്ചുകളയുന്ന ഒരുവളെപ്പോലെ നിങ്ങൾ ആയിത്തീരുകയും ചെയ്യരുത്; നിങ്ങളുടെ (കരാറുകളിലെ) സത്യങ്ങളെ നിങ്ങൾക്കിടയിൽ (കടന്നുകൂടുന്ന) ഒരു ചതി മാർഗമാക്കിക്കൊണ്ട്; ഒരു സമൂഹം ഒരു സമൂഹത്തെക്കാൾ വളർന്നത് [പെരുപ്പമുള്ളത്] ആയിരിക്കുന്നതിനാൽ.**

إِنَّمَا يَبْلُوكُمُ ٱللَّهُ بِهِۦ ۚ وَلَيُبَيِّنَنَّ

**അത് മുഖേന അല്ലാഹു നിങ്ങളെ പരീക്ഷിക്കുക മാത്രമാണ് ചെയ്യു**

***(*)* ഹദീഥിന്റെ പൂർണരൂപം അൽബക്വറഃയിലെ ആയത്തിന്റെ വ്യാഖ്യാനത്തിൽ ഉദ്ധരിച്ചിട്ടുണ്ട്.**

لَكُمْ يَوْمَ ٱلْقِيَـٰمَةِ مَا كُنتُمْ فِيهِ تَخْتَلِفُونَ ﴿٩٢﴾

ന്നത്. യാതൊരു കാര്യത്തിൽ നിങ്ങൾ ഭിന്നാഭിപ്രായത്തിലായിക്കൊണ്ടിരിക്കുന്നുവോ അത് ക്വിയാമത്ത് നാളിൽ അവൻ നിങ്ങൾക്ക് വ്യക്തമാക്കിത്തരുക തന്നെ ചെയ്യുന്നതാണ്.

---

﴾92﴿ وَلَا تَكُونُوا നിങ്ങളായിരിക്കയും ചെയ്യരുത് كَالَّتِي യാതൊരുവളെപ്പോലെ نَقَضَتْ അവൾ ഉടച്ചു غَزْلَهَا അവളുടെ നൂൽ مِنۢ بَعْدِ ശേഷം قُوَّةٍ ശക്തിയുടെ, ഉറപ്പിന്റെ أَنكَاثًا ഉടഞ്ഞവയായി (ഉടഞ്ഞ തുണ്ടങ്ങളായി, ഇഴകളായി) تَتَّخِذُونَ നിങ്ങൾ ആക്കിക്കൊണ്ട് أَيْمَانَكُمْ നിങ്ങളുടെ സത്യങ്ങളെ دَخَلًا കടന്നുകൂടുന്നത് (ചതിമാർഗം) بَيْنَكُمْ നിങ്ങൾക്കിടയിൽ أَن تَكُونَ ആയിരിക്കുന്നതിനാൽ أُمَّةٌ ഒരു സമൂഹം هِيَ അത് أَرْبَىٰ അധികം വളർന്നത്, പൊന്തിനിൽക്കുന്നത് (പെരുപ്പമുള്ളത്) مِنْ أُمَّةٍ ഒരു സമൂഹത്തെക്കാൾ إِنَّمَا يَبْلُوكُمُ നിങ്ങളെ പരീക്ഷിക്കുക മാത്രം ചെയ്യുന്നു ٱللَّهُ അല്ലാഹു بِهِۦ അതുകൊണ്ട് (മൂലം) وَلَيُبَيِّنَنَّ അവൻ വ്യക്തമാക്കി (വിവരിച്ചു) തരുക തന്നെ ചെയ്യും لَكُمْ നിങ്ങൾക്ക് يَوْمَ ٱلْقِيَامَةِ ക്വിയാമത്ത് നാളിൽ مَا كُنتُمْ നിങ്ങളായിരുന്നതിനെ فِيهِ അതിൽ تَخْتَلِفُونَ നിങ്ങൾ ഭിന്നിക്കും, (ഭിന്നാഭിപ്രായത്തിലായിരിക്കും.)

---

ഒരുകൂട്ടർ മറ്റേ കൂട്ടരെക്കാൾ ഉയർച്ചയും വളർച്ചയും ഉള്ളവരാണെന്ന കാരണത്താൽ, നിങ്ങൾക്കിടയിൽ ചതിയും കുഴപ്പവും കടന്നുകൂടുവാൻ ഇടവരുത്തുമാറ് തമ്മിൽതമ്മിൽ നടന്നിട്ടുള്ള സത്യങ്ങളും ശപഥങ്ങളും നിങ്ങൾ ലംഘിക്കരുത്. നൂൽനൂൽക്കാറുള്ള ഒരു സ്ത്രീ വളരെ പണിപ്പെട്ടു നല്ലപോലെ പിരിമുറുക്കി നൂലുണ്ടാക്കിയശേഷം, വീണ്ടും ആ നൂൽ ഉടച്ചു പഴയപടി ഉടഞ്ഞ ധൂളങ്ങളാക്കിമാറ്റുന്നത് പോലെ ബുദ്ധിഹീനമായ ഒരു ഏർപ്പാടാണ് ഒരിക്കൽ ഉറപ്പിച്ച സത്യം പിന്നീട് ലംഘിക്കുന്നത്. ഒരുകൂട്ടർ എണ്ണത്തിലും, വണ്ണത്തിലും കൂടുതലും മറ്റവർ കുറവുമായിരിക്കുന്നത് അല്ലാഹുവിങ്കൽ നിന്നുള്ള ഒരു പരീക്ഷണമാകുന്നു. ആകയാൽ ശക്തമായ വിഭാഗം അശക്തമായ വിഭാഗത്തോട് കൂടുതൽ സത്യവും മര്യാദയും പാലിക്കുകയാണ് വേണ്ടത്. പിന്നെ, അഭിപ്രായാദർശങ്ങളിൽ വിഭാഗങ്ങൾ തമ്മിലുള്ള ഭിന്നിപ്പിന്റെ കാര്യമാണുള്ളത്. അതിനെപ്പറ്റി ക്വിയാമത്ത് നാളിൽ അല്ലാഹു വേണ്ടപ്രകാരം ചെയ്തുകൊള്ളും. ഒരു കൂട്ടരുമായി സഖ്യ ഉടമ്പടി നടന്നശേഷം, കൂടുതൽ ശക്തരായ മറ്റൊരു കൂട്ടരുമായി സഖ്യത്തിന് അവസരം കാണുമ്പോൾ, ആദ്യത്തെ സഖ്യം ലംഘിക്കുക അറബികളിൽ പതിവുണ്ടായിരുന്നതിനെ നിരോധിക്കുകയാണ് ഈ വചനത്തിന്റെ താൽപര്യമെന്നും, അതല്ല, മുസ്‌ലിംകളുമായി ഉടമ്പടി നടന്നശേഷം ക്വുറൈശികളുടെ ശക്തിപ്രതാപം കണ്ടു ആ ഉടമ്പടി ലംഘിച്ചിരിക്കുന്നവരെക്കുറിച്ചുള്ള ആക്ഷേപമാണ് ഇതിൽ അടങ്ങിയിരിക്കുന്നതെന്നും പറയപ്പെടുന്നു. ഏതായാലും, ആയത്തിലെ ആശയം വ്യക്തവും എല്ലാ കരാറ് ലംഘനങ്ങളെയും പൊതുവെ ബാധിക്കുന്നതും തന്നെ.

മുആവിയഃ (റ) യുടെ ഖിലാഫത്ത് കാലത്ത് നടന്ന ഒരു സംഭവം ഇങ്ങിനെ ഉദ്ധരിക്കപ്പെട്ടിരിക്കുന്നു: അദ്ദേഹവും, റോമായിലെ രാജാവുമായി ഒരു സമാധാനസന്ധി നടന്നു. കാലാവധി അവസാനിക്കാറായപ്പോൾ, അദ്ദേഹം സൈന്യവുമായി പുറപ്പെട്ടു റോമാ

യുടെ അതിർത്തിക്കടുത്ത ഒരു സ്ഥലത്ത് ചെന്നിറങ്ങി. അവധി അവസാനിക്കുന്നതോടെ ഓർക്കാപ്പുറത്ത് ആക്രമണം നടത്തുവാനായിരുന്നു അദ്ദേഹം ഉദ്ദേശിച്ചിരുന്നത്. ഈ അവസരത്തിൽ അംറുബ്നു അബസഃ (റ) ഇപ്രകാരം പറഞ്ഞു: 'അല്ലാഹു അക്ബർ! മുആവിയാ, കരാർ നിറവേറ്റുക! വഞ്ചിക്കുകയല്ല ചെയ്യേണ്ടത്. റസൂൽﷺ ഇങ്ങിനെ പറയുന്നത് ഞാൻ കേട്ടിരിക്കുന്നു: 'ആർക്കെങ്കിലും അവന്റെയും, ഒരു ജനതയുടെയും ഇടക്ക് വല്ല അവധി നിശ്ചയവും ഉണ്ടായിരുന്നാൽ, ആ അവധി തീരുന്നത് വരെ അതിലെ ഒരു കെട്ടും അവൻ അഴിക്കരുത്. (ഒരു നിശ്ചയവും ലംഘിക്കരുത്)' അങ്ങനെ മുആവിയഃ(റ) സൈന്യവുമായി മടങ്ങിപ്പോന്നു. (ഇബ്നു കഥീർ)

وَلَوْ شَآءَ ٱللَّهُ لَجَعَلَكُمْ أُمَّةً وَٰحِدَةً وَلَٰكِن يُضِلُّ مَن يَشَآءُ وَيَهْدِى مَن يَشَآءُ ۚ وَلَتُسْـَٔلُنَّ عَمَّا كُنتُمْ تَعْمَلُونَ ﴿٩٣﴾

**﴾93﴿ അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ നിങ്ങളെ അവൻ ഒരേ സമുദായമാക്കുമായിരുന്നു. എങ്കിലും, അവൻ ഉദ്ദേശിക്കുന്നവരെ അവൻ വഴിപിഴവിലാക്കുകയും, അവൻ ഉദ്ദേശിക്കുന്നവരെ അവൻ നേർവഴിയിലാക്കുകയും ചെയ്യുന്നു. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെക്കുറിച്ച് തീർച്ചയായും, നിങ്ങൾ ചോദിക്കപ്പെടുക തന്നെ ചെയ്യും.**

﴾93﴿ وَلَوْ شَاءَ ഉദ്ദേശിച്ചിരുന്നെങ്കിൽ اللَّهُ അല്ലാഹു لَجَعَلَكُمْ നിങ്ങളെ അവൻ ആക്കുമായിരുന്നു, ആക്കുകതന്നെ ചെയ്തിരുന്നു أُمَّةً وَاحِدَةً ഒരേ സമുദായം, സമൂഹം وَلَٰكِنْ എങ്കിലും يُضِلُّ അവൻ വഴിപിഴവിലാക്കുന്നു مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ وَيَهْدِي അവൻ നേർമാർഗത്തിലാക്കുകയും ചെയ്യുന്നു مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ وَلَتُسْأَلُنَّ തീർച്ചയായും നിങ്ങൾ ചോദിക്കപ്പെടുക തന്നെ ചെയ്യും عَمَّا كُنْتُمْ നിങ്ങളായിരുന്നതിനെപ്പറ്റി تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കും.

ഒരുകൂട്ടർ മറ്റൊരു കൂട്ടരെക്കാൾ അധികമുള്ളവരും ശക്തരുമായിരിക്കുന്നത് അല്ലാഹുവിന്റെ ഒരു പരീക്ഷണമാണെന്നും, എല്ലാവരും ഒരേ ആശയാദർശക്കാരായിരിക്കയില്ലെന്നും കഴിഞ്ഞ വചനത്തിൽ സൂചിപ്പിക്കപ്പെട്ടു. അതിന്റെ തുടർച്ചയായിട്ടാണ് ഈ വചനം നിലകൊള്ളുന്നത്. മനുഷ്യസമുദായം സന്മാർഗികൾ മാത്രമോ, ദുർമാർഗികൾ മാത്രമോ ആയ ഒരേതരക്കാരായിരിക്കുവാനല്ല അല്ലാഹു ഉദ്ദേശിച്ചിരിക്കുന്നത്. സന്മാർഗികളും ദുർമാർഗികളും മിശ്രമായ ഒരു സമുദായമായിരിക്കുവാനാണ് അവൻ ഉദ്ദേശിച്ചിരിക്കുന്നത്. പിന്നീട് ഓരോ കൂട്ടരെപ്പറ്റി അവൻ ചോദ്യം ചെയ്തു വേണ്ട നടപടി എടുത്തുകൊള്ളും എന്ന് സാരം.

ഒരേ സമുദായമാക്കിത്തീർക്കുക എന്ന് പറഞ്ഞതിന്റെ താൽപര്യവും, അല്ലാഹു ഉദ്ദേശിക്കുന്നവരെ അവൻ വഴിപിഴവിലാക്കുകയും, അവൻ ഉദ്ദേശിക്കുന്നവരെ അവൻ നേർമാർഗത്തിലാക്കുകയും ചെയ്യുമെന്ന് പറഞ്ഞതിന്റെ താൽപര്യവും മുമ്പ് പല സന്ദർഭങ്ങളിലും നാം വിവരിച്ചുകഴിഞ്ഞിട്ടുള്ളതാണ്. അടുത്ത വചനം മുതൽ സത്യങ്ങളെ സംബന്ധിച്ച സംസാരം തുടരുന്നു:-

وَلَا تَتَّخِذُوٓاْ أَيۡمَٰنَكُمۡ دَخَلَۢا بَيۡنَكُمۡ فَتَزِلَّ قَدَمُۢ بَعۡدَ ثُبُوتِهَا وَتَذُوقُواْ ٱلسُّوٓءَ بِمَا صَدَدتُّمۡ عَن سَبِيلِ ٱللَّهِۖ وَلَكُمۡ عَذَابٌ عَظِيمٞ ﴿٩٤﴾

﴾94﴿ നിങ്ങളുടെ സത്യങ്ങളെ നിങ്ങൾ, നിങ്ങൾക്കിടയിൽ (കടന്നു കൂടുന്ന) ഒരു ചതിമാർഗമാക്കി ത്തീർക്കരുത്; അപ്പോൾ, (അത് നിമിത്തം) വല്ല പാദവും- അത് ഉറച്ച തിന്റെ ശേഷം-ഇടറിപ്പോയേക്കും, അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് നിങ്ങൾ തട്ടിത്തിരിഞ്ഞ(അഥവാ തട്ടി ത്തിരിച്ച)ത് മൂലം നിങ്ങൾ തിന്മ അനുഭവിക്കുകയും ചെയ്തേക്കും; നിങ്ങൾക്ക് വമ്പിച്ച ശിക്ഷയുമുണ്ടായിരിക്കും.

وَلَا تَشۡتَرُواْ بِعَهۡدِ ٱللَّهِ ثَمَنٗا قَلِيلًاۚ إِنَّمَا عِندَ ٱللَّهِ هُوَ خَيۡرٞ لَّكُمۡ إِن كُنتُمۡ تَعۡلَمُونَ ﴿٩٥﴾

﴾95﴿ അല്ലാഹുവിന്റെ (വക) കരാറിന് നിങ്ങൾ അൽപമായ വില വാങ്ങുകയും ചെയ്യരുത്. നിശ്ചയമായും, അല്ലാഹുവിങ്കലുള്ളത് തന്നെയാണ്; നിങ്ങൾക്ക് ഉത്തമം -നിങ്ങൾക്കറിയാവുന്നതാണെങ്കിൽ.

مَا عِندَكُمۡ يَنفَدُۖ وَمَا عِندَ ٱللَّهِ بَاقٖۗ وَلَنَجۡزِيَنَّ ٱلَّذِينَ صَبَرُوٓاْ أَجۡرَهُم بِأَحۡسَنِ مَا كَانُواْ يَعۡمَلُونَ ﴿٩٦﴾

﴾96﴿ നിങ്ങളുടെ അടുക്കലുള്ളത് തീർന്നുപോകുന്നതാണ്; അല്ലാഹുവിങ്കലുള്ളതാകട്ടെ, ശേഷിക്കുന്നതുമാകുന്നു. ക്ഷമിച്ചവർക്ക് അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിൽ (വെച്ച്) നല്ലതനുസരിച്ച് അവരുടെ പ്രതിഫലം തീർച്ചയായും നാം നൽകുകയും തന്നെ ചെയ്യും.

---

﴾94﴿ وَلَا تَتَّخِذُوا നിങ്ങൾ ആക്കരുത് أَيۡمَانَكُمۡ നിങ്ങളുടെ സത്യങ്ങളെ دَخَلًا കടന്നുകൂടുന്നത് (ചതി, വഞ്ചന) بَيۡنَكُمۡ നിങ്ങൾക്കിടയിൽ فَتَزِلَّ എന്നാൽ ഇടറി (വഴുതി)പ്പോകും قَدَمٌ വല്ല പാദവും (കാലും) بَعۡدَ ثُبُوتِهَا അത് ഉറച്ച (സ്ഥിരപ്പെട്ട) ശേഷം وَتَذُوقُوا നിങ്ങൾ ആസ്വദിക്കുക (അനുഭവിക്കുക)യും ചെയ്യും السُّوءَ തിന്മയെ, മോശമായത് (കഷ്ടത) بِمَا صَدَدتُّمۡ നിങ്ങൾ തട്ടിത്തിരിഞ്ഞത് കൊണ്ട്, തിരിച്ചുവിട്ടത് നിമിത്തം عَن سَبِيلِ മാർഗത്തിൽനിന്ന്, മാർഗം വിട്ട് اللَّهِ അല്ലാഹുവിന്റെ وَلَكُمۡ നിങ്ങൾക്കുണ്ട്താനും عَذَابٌ ശിക്ഷ عَظِيمٌ വമ്പിച്ചതായ ﴾95﴿ وَلَا تَشۡتَرُوا നിങ്ങൾ വാങ്ങുകയും ചെയ്യരുത് بِعَهۡدِ اللَّهِ അല്ലാഹുവിന്റെ (വക) കരാറിന്, ഉടമ്പടിക്ക് (പകരം) ثَمَنًا വില, ക്രയം قَلِيلًا കുറഞ്ഞ,

അൽപമായ هُوَ خَيْرٌ നിശ്ചയമായും യാതൊന്ന് عِندَ ٱللَّهِ അല്ലാഹുവിങ്കലുള്ള إِنَّمَا അത് തന്നെ ഉത്തമം لَّكُمْ നിങ്ങൾക്ക് إِن كُنتُمْ നിങ്ങളാണെങ്കിൽ تَعْلَمُونَ നിങ്ങൾക്കറിയാവുന്ന (താണെങ്കിൽ), നിങ്ങൾ അറിയുന്നു(വെങ്കിൽ) ﴾96﴿ مَا عِندَكُمْ നിങ്ങളുടെ പക്കൽ (അടുക്കൽ)ഉള്ളത് يَنفَدُ തീർന്നു (കഴിഞ്ഞു) പോകും وَمَا عِندَ ٱللَّهِ അല്ലാഹുവിങ്കൽ ഉള്ളതാകട്ടെ بَاقٍ ശേഷിക്കുന്നതാണ് وَلَنَجْزِيَنَّ തീർച്ചയായും നാം പ്രതിഫലം നൽകുക തന്നെ ചെയ്യും ٱلَّذِينَ صَبَرُوٓا۟ ക്ഷമിച്ചവർക്ക് أَجْرَهُم അവരുടെ കൂലി, പ്രതിഫലം بِأَحْسَنِ നല്ലത് (അധികം നല്ലത്) അനുസരിച്ച് مَا كَانُوا۟ അവരായിരുന്നതിൽ يَعْمَلُونَ അവർ പ്രവർത്തിക്കും.

---

സത്യപ്രതിജ്ഞകളും കരാറുകളും ലംഘിക്കുന്നതിനെപ്പറ്റി മുമ്പും പലതും പ്രസ്താവിച്ചു. അതിനെപ്പറ്റി ശക്തിയായ ഭാഷയിൽ വീണ്ടും ചില കാര്യങ്ങൾ അല്ലാഹു ഓർമിപ്പിക്കുകയാണ്. വിഷയത്തിന്റെ ഗൗരവമാണിത് കുറിക്കുന്നത്. മുമ്പ് പറഞ്ഞത് പോലെ, നിരോധത്തിലും ആക്ഷേപത്തിലും എല്ലാതരം ശപഥങ്ങളും ലംഘനവും ഉൾപ്പെടുമെങ്കിലും, നബിﷺയുമായി നടത്തപ്പെട്ട പ്രതിജ്ഞകളെ ലംഘിക്കുന്നത് സംബന്ധിച്ചാണ് ഈ വചനങ്ങളിൽ പ്രധാനമായും പരാമർശിക്കപ്പെട്ടിരിക്കുന്നത് എന്നത്രെ പല ക്വുർആൻ വ്യാഖ്യാതാക്കളുടെയും അഭിപ്രായം. ഈ വചനങ്ങളിൽ കാണുന്ന ചില താക്കീതുകളുടെ സ്വരം നോക്കുമ്പോഴും അതാണ് മനസ്സിലാകുന്നത്. ശപഥങ്ങളും കരാറുകളും ലംഘിക്കുന്നത് ചതിയും കുഴപ്പവും സൃഷ്ടിക്കലുമാണെന്നുള്ളതിന് പുറമെ, (1) അത് ഇസ്‌ലാമിന്റെ നേരായ മാർഗത്തിൽ കാലുറച്ചുനിന്നശേഷം അതിൽനിന്നുള്ള വ്യതിയാനമാണെന്നും, (2) അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് തെറ്റിത്തിരിഞ്ഞു പോകുവാനും മറ്റുള്ളവരെ തെറ്റിത്തിരിക്കുവാനും അത് കാരണമാകുന്നതിനാൽ അതിന്റെ കടുത്ത ഫലം നിങ്ങൾ അനുഭവിക്കേണ്ടിവരുമെന്നും കൂടി ഈ വചനങ്ങളിൽ താക്കീത് ചെയ്തിരിക്കുന്നു.

അല്ലാഹുവിനെ മുൻനിർത്തി ചെയ്യുന്ന ഉടമ്പടികളെ ലംഘിക്കുന്നതിന്റെ അർഥം, ഐഹികമായ കാര്യലാഭങ്ങൾക്ക് അതിനെക്കാൾ പ്രാധാന്യം കൽപിക്കുക എന്നാണല്ലോ. ലംഘനം നിമിത്തം ഇഹത്തിൽ എന്ത് തന്നെ നേട്ടം ലഭിച്ചാലും അത് കേവലം തുച്ഛവും നിസ്സാരവുമായിരിക്കും. നേരെ മറിച്ചു പാലനം നിമിത്തം അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുവാനിരിക്കുന്ന നേട്ടങ്ങളാകട്ടെ, വമ്പിച്ചതും നിലനിൽക്കുന്നതുമാകുന്നു. സത്യപ്രതിജ്ഞകൾ ശരിക്ക് പാലിക്കുവാൻ കുറെയൊക്കെ ക്ഷമയും, സഹനവും ആവശ്യമായി വന്നേക്കാം. എന്നാലതിന് അല്ലാഹു ഏറ്റം നല്ല പ്രതിഫലം നൽകാതിരിക്കുകയില്ല. എന്നൊക്കെയാണ് പിന്നീട് പ്രസ്താവിച്ചതിന്റെ സാരം.

مَنْ عَمِلَ صَـٰلِحًا مِّن ذَكَرٍ أَوْ أُنثَىٰ وَهُوَ مُؤْمِنٌ فَلَنُحْيِيَنَّهُۥ حَيَوٰةً طَيِّبَةً ۖ وَلَنَجْزِيَنَّهُمْ أَجْرَهُم بِأَحْسَنِ

**﴾97﴿ ആണാവട്ടെ, പെണ്ണാവട്ടെ ആരെങ്കിലും താൻ സത്യവിശ്വാസിയായിക്കൊണ്ട് സൽക്കർമം പ്രവർത്തിച്ചാൽ, അവനെ, തീർച്ചയായും, നാം നല്ല (വിശിഷ്ടമായ) ഒരു ജീവിതം ജീവിപ്പിക്കുന്നതാണ്; അവർ പ്രവർത്തിച്ചുകൊണ്ടിരുന്ന**

| مَا كَانُوا۟ يَعْمَلُونَ ﴿٩٧﴾ | **തിൽ (വെച്ച്) നല്ലതനുസരിച്ച് അവരുടെ പ്രതിഫലം അവർക്ക് തീർച്ചയായും നാം നൽകുകയും ചെയ്യും.** |
|---|---|

﴾97﴿ مَنْ عَمِلَ ആർ പ്രവർത്തിച്ചുവോ, ആരെങ്കിലും പ്രവർത്തിച്ചാൽ صَالِحًا നല്ലതിനെ, സൽക്കർമം مِنْ ذَكَرٍ ആണിൽനിന്ന്, ആണാവട്ടെ أَوْ أُنثَىٰ അല്ലെങ്കിൽ പെണ്ണിൽനിന്ന്, പെണ്ണാവട്ടെ وَهُوَ അവൻ (താൻ, അയാൾ) ആകട്ടെ مُؤْمِنٌ സത്യവിശ്വാസിയാണ് فَلَنُحْيِيَنَّهُ എന്നാൽ തീർച്ചയായും നാമവനെ ജീവിപ്പിക്കും حَيَاةً (ഒരു) ജീവിതം طَيِّبَةً നല്ലതായ, വിശിഷ്ടമായ, പരിശുദ്ധമായ وَلَنَجْزِيَنَّهُمْ തീർച്ചയായും അവർക്ക് നാം പ്രതിഫലം നൽകുകയും ചെയ്യും أَجْرَهُم അവരുടെ പ്രതിഫലം بِأَحْسَنِ مَا യാതൊന്നിൽ വെച്ച് നല്ലതനുസരിച്ച് كَانُوا يَعْمَلُونَ അവർ പ്രവർത്തിച്ചുകൊണ്ടിരുന്ന

---

സൽക്കർമങ്ങൾക്ക് പ്രതിഫലം നൽകപ്പെടുന്നതിൽ പുരുഷനും സ്ത്രീയുമെന്ന വ്യത്യാസമില്ല. പക്ഷേ, സത്യവിശ്വാസം സ്വീകരിച്ചുകൊണ്ട് ചെയ്യുന്ന സൽക്കർമങ്ങളേ അല്ലാഹുവിങ്കൽ സ്വീകാര്യമായിരിക്കുകയുള്ളൂ. സത്യവിശ്വാസികളല്ലാത്തവരുടെ സൽകർമങ്ങൾക്കുള്ള പ്രതിഫലം ഇഹത്തിൽ വെച്ച് തന്നെ അല്ലാഹു കൊടുത്തു തീർക്കുന്നു. ഈ യാഥാർഥ്യം ക്വുർആനിൽ വേറെ സ്ഥലത്തും വ്യക്തമാക്കപ്പെട്ടിട്ടുള്ളതാകുന്നു. സത്യവിശ്വാസത്തോടുകൂടി ചെയ്തിരുന്ന ഏറ്റവും നല്ല കർമങ്ങൾക്കനുസരിച്ചുള്ള പ്രതിഫലം കൂടി നൽകപ്പെടുമെന്നും അല്ലാഹു വാഗ്ദാനം ചെയ്യുന്നു. അനുവദനീയവും ഉത്തമവുമായ ഉപജീവനമാർഗം ലഭിക്കുക, ഉള്ളതിൽ സംതൃപ്തിയുണ്ടാകുക, അന്യരെ ആശ്രയിക്കേണ്ടിവരാതിരിക്കുക, അല്ലാഹുവിന്റെ വിധിവിലക്കുകൾക്കനുസരിച്ച് ജീവിക്കുവാൻ സാധിക്കുക, മോക്ഷം സിദ്ധിക്കുക, സൽക്കാര്യങ്ങൾ ചെയ്യുന്നതിൽ താൽപര്യമുണ്ടായിരിക്കുക എന്നിങ്ങിനെ حَيَاةً طَيِّبَةً (നല്ല ജീവിതം) എന്ന വാക്കിന് പലരും പല പ്രകാരത്തിൽ വിവക്ഷ നൽകിക്കാണാം. ഇങ്ങിനെയുള്ള ചില രിവായത്തുകൾ ഉദ്ധരിച്ചശേഷം ഇബ്നു കഥീർ (റ) പറയുകയാണ്: 'ഇതെല്ലാം തന്നെ ഉൾപ്പെടുന്ന വാക്കായ حَيَاةً طَيِّبَةً എന്നുള്ളതാണ് ശരിയായിട്ടുള്ളത്.' അനന്തരം ഇതിന് തെളിവായി താഴെ കാണുന്ന ഹദീഥുകളും അദ്ദേഹം ഉദ്ധരിച്ചിരിക്കുന്നു.

അഹ്മദ്, മുസ്‌ലിം, തിർമദി, നസാഈ (റ) എന്നിവർ പല മാർഗങ്ങളിൽകൂടി രേഖപ്പെടുത്തിയിട്ടുള്ള ഒരു ഹദീഥിൽ നബിﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'മുസ്‌ലിമായിത്തീരുകയും, അത്യാവശ്യത്തിനുള്ള ഉപജീവന മാർഗം നൽകപ്പെടുകയും അല്ലാഹു അവനെ താൻ നൽകിയിട്ടുള്ളതിൽ സംതൃപ്തനാക്കുകയും ചെയ്തവൻ തീർച്ചയായും വിജയം പ്രാപിച്ചിരിക്കുന്നു.' അഹ്മദും, മുസ്‌ലിമും (റ) ഉദ്ധരിച്ച വേറൊരു നബി വചനത്തിന്റെ സാരം ഇപ്രകാരമാകുന്നു: 'ഒരു നന്മയിലും സത്യവിശ്വാസിയോട് അല്ലാഹു അനീതി ചെയ്കയില്ല (അവന് കുറവ് വരുത്തുകയില്ല). ഇഹത്തിൽ അതിന് പകരം അവന് കൊടുക്കപ്പെടും. അതിന്റെ പേരിൽ അവന് പരലോകത്ത് വെച്ചും പ്രതിഫലം നൽകപ്പെടുന്നതാണ്. എന്നാൽ അവിശ്വാസിയാകട്ടെ, അവന്റെ നന്മകൾക്ക് (പ്രതിഫലമായി) അവന് ഇഹത്തിൽവെച്ച് ആഹാരം നൽകപ്പെടും. അങ്ങനെ, അവൻ പരലോകത്ത് എത്തിച്ചേർന്നാൽ അവന് പ്രതിഫലം ലഭിക്കുന്ന ഒരു നന്മയും ഉണ്ടായിരിക്കയില്ല.'

പലരും ധരിക്കാറുള്ളതുപോലെ, കുറേ സമ്പത്തും ഭൗതികനേട്ടങ്ങളും കൈവരുകയെന്നല്ല 'നല്ല ജീവിതം' കൊണ്ടുദ്ദേശിക്കപ്പെടുന്നത്. സമ്പത്തും സുഖാഡംബര മാർഗങ്ങളും എത്രതന്നെ ഉണ്ടായിരുന്നാലും ശരി, മനസ്സമാധാനവും, സംതൃപ്തിയും ഇല്ലാത്തപക്ഷം ആ ജീവിതം ദുഷ്കരവും കുടുസ്സായതും തന്നെ. ഒരു ഹദീഥിൽ ഈ യാഥാർഥ്യമാണ് നബി ﷺ ചൂണ്ടിക്കാട്ടുന്നത്. 'ധനം എന്നത് വിഭവങ്ങളുടെ ആധിക്യം കൊണ്ടല്ല ഉണ്ടാകുന്നത്. മനസ്സിന്റെ ധന്യതയാണ് ധനം.' (ബു.മു) 'പരിഷ്കൃത'ങ്ങളെന്നും 'സമ്പന്ന' ങ്ങളെന്നും ഘോഷിക്കപ്പെടുന്ന ചില രാജ്യങ്ങളിലെ 'ലക്ഷപ്രഭു'ക്കളും 'കോടീശ്വര'ൻമാരും, അവരുടെ മക്കളും തങ്ങളുടെ ജീവിതത്തിൽ സമാധാനമില്ലാതെ, ആത്മഹത്യപോലുള്ള കടുംകൈകൾക്ക് മുതിരുന്നത് ഇക്കാലത്ത് ഒരു നിത്യസംഭവമായിരിക്കയാണല്ലോ. ഒരു യഥാർഥ സത്യവിശ്വാസിയെ സംബന്ധിച്ചിടത്തോളം–അവന്റെ ജീവിത നിലവാരം ഉയർന്നതാവട്ടെ, താണതാവട്ടെ– അവൻ സന്തുഷ്ടനും അല്ലാഹു തനിക്ക് നൽകിയതിൽ സംതൃപ്തനുമായിരിക്കും. അഹങ്കാരമോ, അതിമോഹമോ, അസമാധാനമോ, നൈരാശ്യമോ അവനെ തീണ്ടുകയില്ല. അധികമുള്ളതിൽ അവൻ നന്ദിയുള്ളവനും, കുറവുള്ളതിൽ അവൻ ക്ഷമാലുവുമായിരിക്കും. സൽക്കർമങ്ങൾ ചെയ്തു സമ്പാദിച്ചുവെക്കണമെങ്കിൽ പിശാചിന്റെ ദുർബോധനങ്ങളിൽ നിന്ന് മനുഷ്യൻ രക്ഷപ്പെട്ടിരിക്കണമല്ലോ. അതിനുള്ള മാർഗം അല്ലാഹു ചൂണ്ടിക്കാട്ടുന്നു:–

فَإِذَا قَرَأْتَ ٱلْقُرْءَانَ فَٱسْتَعِذْ بِٱللَّهِ مِنَ ٱلشَّيْطَـٰنِ ٱلرَّجِيمِ ﴿٩٨﴾

**﴾98﴿ എന്നാൽ, (നബിയേ) നീ ക്വുർആൻ ഓതുന്നതായാൽ, ആട്ടപ്പെട്ട [ശപിക്കപ്പെട്ട] പിശാചിൽനിന്ന് അല്ലാഹുവിനോട് നീ ശരണം തേടിക്കൊള്ളുക.**

إِنَّهُۥ لَيْسَ لَهُۥ سُلْطَـٰنٌ عَلَى ٱلَّذِينَ ءَامَنُوا۟ وَعَلَىٰ رَبِّهِمْ يَتَوَكَّلُونَ ﴿٩٩﴾

**﴾99﴿ നിശ്ചയമായും അവൻ [പിശാച്] – വിശ്വസിക്കുകയും, തങ്ങളുടെ റബ്ബിന്റെ മേൽ (തന്നെ കാര്യങ്ങൾ) ഭരമേൽപിച്ചു വരുകയും ചെയ്യുന്നവരുടെമേൽ അവന് ഒരധികാരവും ഇല്ല.**

إِنَّمَا سُلْطَـٰنُهُۥ عَلَى ٱلَّذِينَ يَتَوَلَّوْنَهُۥ وَٱلَّذِينَ هُم بِهِۦ مُشْرِكُونَ ﴿١٠٠﴾

**﴾100﴿ അവന്റെ അധികാരം, അവനെ ബന്ധുവാക്കുന്ന (അഥവാ കാര്യകർത്താവാക്കുന്ന)വരുടെയും, അവനോട് [അല്ലാഹുവിനോട്] പങ്കുചേർക്കുന്നവരായുള്ളവരുടെയും മേൽ മാത്രമാകുന്നു (ഉള്ളത്).**

---

﴾98﴿ فَإِذَا قَرَأْتَ എന്നാൽ നീ വായിച്ചാൽ, ഓതുന്നതായാൽ الْقُرْآنَ ക്വുർആനെ فَاسْتَعِذْ നീ ശരണം (കാവൽ–രക്ഷ) തേടുക بِاللَّهِ അല്ലാഹുവിനോട്, അല്ലാഹുവിനെക്കൊണ്ട് مِنَ الشَّيْطَانِ പിശാചിൽ നിന്ന്, ചെകുത്താനെപ്പറ്റി الرَّجِيمِ ആട്ടപ്പെട്ട (ശപിക്ക

പ്പെട്ട) ﴾99﴿ إِنَّهُۥ നിശ്ചയമായും അവൻ لَيْسَ لَهُۥ അവന്ന് ഇല്ല سُلْطَٰنٌ ഒരധികാരവും (ശക്തിയും) عَلَى ٱلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരുടെമേൽ وَعَلَىٰ رَبِّهِمْ തങ്ങളുടെ റബ്ബിന്റെമേൽ يَتَوَكَّلُونَ അവർ ഭരമേൽപിക്കുകയും ചെയ്യുന്നു, ഭരമേൽപിച്ചും വരുന്നു ﴾100﴿ إِنَّمَا നിശ്ചയമായും (മാത്രം-തന്നെ) سُلْطَٰنُهُۥ അവന്റെ അധികാരം, ശക്തി عَلَى ٱلَّذِينَ യാതൊരുവരുടെ മേൽ (മാത്രം) ആകുന്നു يَتَوَلَّوْنَهُۥ അവനെ ബന്ധുവാക്കുന്ന, കാര്യകർത്തൃത്വം ഏൽപിക്കുന്ന, അധികാരിയാക്കുന്ന وَٱلَّذِينَ യാതൊരുവരുടെയും هُم അവർ بِهِۦ അവനോട് (അല്ലാഹുവോട്) مُشْرِكُونَ ശിർക്ക് ചെയ്യുന്ന (പങ്കു ചേർക്കുന്ന) വരാണ്.

---

ക്വുർആൻ പാരായണം ചെയ്യുമ്പോൾ പിശാചിനെക്കുറിച്ച് രക്ഷ തേടിക്കൊള്ളണമെന്ന് നബി ﷺ യെ അഭിമുഖീകരിച്ചുകൊണ്ടാണ് പറഞ്ഞിട്ടുള്ളതെങ്കിലും സത്യവിശ്വാസികളോട് പൊതുവെയുള്ള കൽപനയാണത്. നബി ﷺ പോലും പിശാചിൽനിന്ന് രക്ഷ തേടുവാൻ കൽപിക്കപ്പെടുമ്പോൾ, മറ്റുള്ളവരിൽ അതിന്റെ ആവശ്യം കൂടുതൽ ശക്തമായിരിക്കുമല്ലോ. ഈ കൽപന ഒരു നിർബന്ധ കൽപനയല്ലെന്നും, പ്രധാനമായ ഒരു ഉപദേശം എന്ന നിലക്കുള്ള കൽപനയാണെന്നുമാണ് മിക്കവാറും എല്ലാ പണ്ഡിതന്മാരുടെയും അഭിപ്രായം. ക്വുർആൻ ഓതുമ്പോൾ, അതിന്റെ പ്രസ്താവനകളിലേക്ക് ശ്രദ്ധ പതിയാതിരിക്കുക, ആശയങ്ങൾ തെറ്റി മനസ്സിലാക്കുക, വക്രമായ വ്യാഖ്യാനങ്ങൾ മനസ്സിൽ സ്ഥാനം പിടിക്കുക മുതലായ പലതിനും പിശാച് ദുഷ്പ്രേരണകൾ നൽകിക്കൊണ്ടിരിക്കും.

പിശാചിന്റെ ഉപദ്രവത്തിൽ നിന്ന് രക്ഷ കിട്ടുവാൻ അല്ലാഹുവിനോട് തേടുകയല്ലാതെ നിവൃത്തിയില്ലതാനും. അതുകൊണ്ടാണ് ക്വുർആൻ പാരായണം ചെയ്യുമ്പോൾ പിശാചിൽനിന്ന് അല്ലാഹുവിനോട് രക്ഷതേടുവാൻ കൽപിക്കുന്നത്.

പാരായണം തുടങ്ങുമ്പോഴാണ് സ്വാഭാവികമായും ഈ രക്ഷതേടലിന്റെ ആവശ്യമെന്ന് വ്യക്തമാണ്. ഹദീഥുകളിൽ നിന്ന് മനസ്സിലാകുന്നതും, ഭൂരിഭാഗം പണ്ഡിതൻമാർ അഭിപ്രായപ്പെടുന്നതും അത്തന്നെ. രക്ഷതേടൽ ഇന്നിന്നവാക്കുകളിൽ തന്നെ ആയിരിക്കണമെന്നില്ലെങ്കിലും, നബി ﷺ യുടെ സുന്നത്തിൽനിന്ന് കൂടുതൽ സുചരിചിതമായി അറിയപ്പെടുന്ന വാചകം **أعوذ بالله من الشيطان الرجيم** (ആട്ടപ്പെട്ട പിശാചിൽ നിന്ന് ഞാൻ അല്ലാഹുവിനോട് ശരണം തേടുന്നു) എന്നാകുന്നു. ഈ കൽപനയിൽ അല്ലാഹു ഉപയോഗിച്ച വാചകത്തോട് ഏറ്റവും യോജിക്കുന്നതും അതാണല്ലോ. ഈ ശരണം തേടുന്നതിനാണ് സാധാരണ 'അഊദുഓതൽ' (**التعوذ او الاستعاذة**) എന്ന് പറയപ്പെടുന്നത്. ഇതിനെ സംബന്ധിച്ച് വിശദമായ ഒരു വിവരണം സൂറത്തുൽ ഫാതിഹഃയുടെ ആരംഭത്തിൽ മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്.

'ഈമാനും തവക്കുലും' (സത്യവിശ്വാസവും, അല്ലാഹുവിൽ ഭരമേൽപിക്കലും) ഉള്ളവരെ പിശാചിന് വഴിപിഴപ്പിക്കുവാൻ കഴിയുകയില്ലെന്നും, അവിശ്വാസികളും അവനെ ബന്ധുവും മിത്രവും കൈകാര്യകർത്താവുമായി സ്വീകരിക്കുന്ന ആളുകളും മാത്രമായിരിക്കും അവന്റെ ഇംഗിതങ്ങൾക്ക് വശംവദരാകുന്നതെന്നും അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. ഈ സംഗതി ഒന്നിലധികം സ്ഥലങ്ങളിൽ വേറെയും അല്ലാഹു വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതാണ്.

## വിഭാഗം - 14

وَإِذَا بَدَّلْنَآ ءَايَةً مَّكَانَ ءَايَةٍ وَٱللَّهُ أَعْلَمُ بِمَا يُنَزِّلُ قَالُوٓا۟ إِنَّمَآ أَنتَ مُفْتَرٍۭ بَلْ أَكْثَرُهُمْ لَا يَعْلَمُونَ ﴿١٠١﴾

﴾101﴿ ഒരു 'ആയത്തി'ന്റെ [സൂക്തത്തിന്റെ] സ്ഥാനത്ത് വേറെ ഒരു 'ആയത്ത്' [സൂക്തം] നാം പകരമാക്കിയാൽ - അല്ലാഹുവാകട്ടെ, അവൻ ഇറക്കുന്നതിനെപ്പറ്റി നല്ലവണ്ണം അറിയുന്നവനുമാണ് - അവർ പറയും; 'നിശ്ചയമായും' നീ ഒരു കെട്ടിച്ചമക്കുന്നവൻ തന്നെയാണ്' എന്ന്. പക്ഷേ, (അതല്ല) അവരിൽ അധികമാളുകൾക്കും അറിഞ്ഞുകൂടാ.

قُلْ نَزَّلَهُۥ رُوحُ ٱلْقُدُسِ مِن رَّبِّكَ بِٱلْحَقِّ لِيُثَبِّتَ ٱلَّذِينَ ءَامَنُوا۟ وَهُدًى وَبُشْرَىٰ لِلْمُسْلِمِينَ ﴿١٠٢﴾

﴾102﴿ പറയുക: അത് [ഖുർആൻ] നിന്റെ റബ്ബിങ്കൽ നിന്ന് പരിശുദ്ധാത്മാവ് യഥാർഥപ്രകാരം ഇറക്കിയിരിക്കുകയാണ്; വിശ്വസിച്ചവർക്ക് (വിശ്വാസത്തിൽ) അത് സ്ഥൈര്യം നൽകുവാൻ വേണ്ടി; മാർഗദർശനവും, മുസ്‌ലിംകൾക്ക് സന്തോഷവാർത്തയുമായിക്കൊണ്ടും.'

---

﴾101﴿ وَإِذَا بَدَّلْنَا നാം പകരമാക്കിയാൽ, മാറ്റം ചെയ്താൽ آيَةً ഒരു ആയത്തിനെ, സൂക്തം مَكَانَ സ്ഥാനത്ത് آيَةٍ ഒരു ആയത്തിന്റെ وَاللَّهُ അല്ലാഹുവാകട്ടെ أَعْلَمُ ഏറ്റം (നല്ലവണ്ണം) അറിയുന്നവനാണ് بِمَا يُنَزِّلُ അവൻ ഇറക്കുന്നതിനെപ്പറ്റി قَالُوا അവർ പറയും, പറയുകയായി إِنَّمَا നിശ്ചയമായും തന്നെ (മാത്രം) أَنْتَ നീ مُفْتَرٍ ഒരു കെട്ടിച്ചമക്കുന്നവൻ (തന്നെ -മാത്രം) بَلْ പക്ഷേ, എന്നാൽ أَكْثَرُهُمْ അവരിലധികവും لَا يَعْلَمُونَ അറിയുന്നില്ല ﴾102﴿ قُلْ നീ പറയുക نَزَّلَهُ അതിനെ ഇറക്കിയിരിക്കുന്നു رُوحُ الْقُدُسِ പരിശുദ്ധാത്മാവ് مِنْ رَبِّكَ നിന്റെ റബ്ബിങ്കൽ നിന്ന് بِالْحَقِّ യഥാർഥപ്രകാരം, മുറപ്രകാരം لِيُثَبِّتَ അത് ഉറപ്പിച്ചു നിറുത്തുവാൻ വേണ്ടി الَّذِينَ آمَنُوا വിശ്വസിച്ചവരെ وَهُدًى മാർഗദർശനമായും وَبُشْرَى സന്തോഷവാർത്തയായും لِلْمُسْلِمِينَ മുസ്‌ലിംകൾക്ക്.

---

ഒരു ഖുർആൻ വചനത്തിലടങ്ങിയ വിധി മറ്റൊരു വചനം മുഖേന നീക്കം ചെയ്യുക ('നസ്ഖ്' ചെയ്യുക)- അഥവാ ഒരു വചനമനുസരിച്ച് നിലവിലുള്ള താൽക്കാലികമായ ഒരു മതവിധിയെ മാറ്റി അതിന്റെ സ്ഥാനത്ത് കൂടുതൽ സ്ഥിരവും പ്രായോഗികവുമായ വേറൊരു വിധി നിർദേശിച്ചുകൊണ്ടുള്ള വചനം അവതരിക്കുക- എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം ഇങ്ങിനെ പുതിയ വല്ല ആയത്തുകളും അവതരിക്കുമ്പോൾ, ഖുർആന്റെ വൈരികൾ ആരോപിക്കാറുള്ള ഒരാരോപണം എടുത്തുകാട്ടിക്കൊണ്ട് അതിന് മറുപടി നൽകുകയാണ് ഈ വചനങ്ങൾ ചെയ്യുന്നത്. 'ഒരിക്കൽ ഒന്ന് കൽപിക്കുകയും, പിന്നീടത് മാറ്റി

വേറൊന്ന് കൽപിക്കുകയും ചെയ്യുന്ന ഏർപ്പാട് അല്ലാഹുവിൽ നിന്നുണ്ടാകുവാൻ നിവൃത്തിയില്ല. അത്കൊണ്ട് ഈ ക്വുർആൻ മുഹമ്മദ് കെട്ടിയുണ്ടാക്കി അല്ലാഹുവിങ്കൽ നിന്നുള്ളതാണെന്ന് വാദിക്കുക മാത്രമാണ്. അല്ലായിരുന്നെങ്കിൽ ഒരിക്കൽ പറഞ്ഞത് പിന്നെ മാറ്റിപ്പറയേണ്ടി വരുമായിരുന്നില്ല.' എന്നിങ്ങനെയാണ് അവരുടെ ആരോപണം. അവതരിപ്പിക്കുന്നത് എന്തൊക്കെയാണ്, അവതരിപ്പിക്കേണ്ടത് എന്തൊക്കെയാണ്, സന്ദർഭത്തിനും പരിസ്ഥിതികൾക്കും അനുയോജ്യമായത് എന്തൊക്കെയാണ് എന്നിത്യാദി കാര്യങ്ങൾ അല്ലാഹുവിനാണ് കൂടുതൽ അറിയുക. അതനുസരിച്ചാണ് എല്ലാം അവൻ അവതരിപ്പിക്കുന്നതും. പക്ഷേ, മിക്ക ആളുകളും ഈ വക യാഥാർഥ്യങ്ങളൊന്നും അറിഞ്ഞുകൂടാത്തവരാണ്. എന്നിങ്ങനെ അതിലെ ചില യുക്തിവശങ്ങളെ ആദ്യം ചൂണ്ടിക്കാട്ടിക്കൊണ്ട് അല്ലാഹു അവർക്ക് മറുപടി നൽകുന്നു. അതായത്:-

ഈ ക്വുർആൻ ആരും കെട്ടിയുണ്ടാക്കിയതല്ല. അല്ലാഹുവിങ്കൽ നിന്ന് അവന്റെ വിശ്വസ്തദൂതനായ പരിശുദ്ധാത്മാവ്- ജിബ്‌രീൽ (അ) ഇറക്കിയതാണത്. ന്യായയുക്തവും കാര്യസമ്പൂർണവും മാത്രമാണത്. സത്യവിശ്വാസികൾക്ക് അവരുടെ വിശ്വാസത്തിന് അതുമൂലം സ്ഥൈര്യവും ദൃഢതയും ലഭിക്കുന്നു. സൻമാർഗവും ദുർമാർഗവും വേർതിരിച്ചുകാട്ടുന്ന മാർഗദർശനവും, അതനുസരിച്ചു ജീവിക്കുന്ന മുസ്‌ലിംകൾക്ക് സന്തോഷവാർത്തയുമാണത് എന്നത്രെ മറുപടിയുടെ ചുരുക്കം. സത്യനിഷേധികൾ ക്വുർആനെ കണ്ണടച്ചു നിഷേധിക്കുന്നവരാകകൊണ്ട് ഇതൊന്നും അവർ മനസ്സിലാക്കുകയോ അംഗീകരിക്കുകയോ ചെയ്യുകയില്ലെന്നും, സത്യവിശ്വാസവും സൻമാർഗവും സ്വീകരിച്ചവരെ സംബന്ധിച്ചിടത്തോളം ഓരോ ആയത്തും ഓരോ സൂറത്തും അവർക്ക് മാർഗദർശനവും വിശ്വാസദാർഢ്യവും വർധിപ്പിച്ചുകൊണ്ടിരിക്കുമെന്നും വ്യക്തമാണല്ലോ. അല്ലാഹു പറയുന്നു: 'വല്ല സൂറത്തും അവതരിപ്പിക്കപ്പെട്ടാൽ അവരിൽ ചിലർ പറയും: നിങ്ങളിൽ ആർക്കാണ് ഇത് വിശ്വാസം വർധിപ്പിച്ചത് എന്ന്. എന്നാൽ, വിശ്വസിച്ചവർക്ക് അത് വിശ്വാസം വർധിപ്പിക്കുന്നതാണ്. അവർ സന്തോഷം കൊള്ളുകയും ചെയ്യും. എന്നാൽ, ഹൃദയങ്ങളിൽ രോഗമുള്ളവരാകട്ടെ, അവർക്കത് മ്ലേഛതയിലൂടെ മ്ലേഛത വർധിപ്പിക്കുകയും, അവർ അവിശ്വാസികളായും കൊണ്ട് മരണമടയുകയും ചെയ്യും.' (തൗബഃ : 124, 125)

'നസ്ഖ്' (نسخ)ന്റെ നിർവചനം, ക്വുർആനിൽ അതുണ്ടാകുവാനുള്ള സാധ്യത, കാരണം, അതിന്റെ യുക്തിവശം, നസ്ഖിനെ നിഷേധിക്കുന്നവരുടെ ന്യായം, അതിനുള്ള മറുപടി ആദിയായവയെക്കുറിച്ച് സൂറ: അൽബക്വറഃ 106-ാം വചനത്തിന്റെ വ്യാഖ്യാനത്തിലും മുഖവുരയിലും ആവശ്യമായ വിവരണം കഴിഞ്ഞുപോയിട്ടുള്ളത് കൊണ്ട് ഇവിടെ കൂടുതൽ വിവരിക്കുന്നില്ല. ക്വുർആൻ അല്ലാഹുവിന്റെ വചനമായിരിക്കെ അതിൽ 'നസ്ഖ്' ഉണ്ടായിരിക്കുവാൻ സാധ്യതയേ ഇല്ലെന്ന് കരുതുന്നവർ ഈ രണ്ട് വചനങ്ങൾ ശരിക്കൊന്ന് മനസ്സിരുത്തുകയും തുറന്ന മനസ്സോടെ അൽപമൊന്ന് ചിന്തിക്കുകയും ചെയ്യുന്നപക്ഷം, ആ വിചാരം തീരെ കഴമ്പില്ലാത്തതാണെന്നും, ഈ ന്യായവാദത്തിന്റെ തുടക്കം ഉണ്ടായിട്ടുള്ളത് മുശ്‌രിക്കുകളിൽ നിന്നാണെന്നും അവർക്ക് ബോധ്യപ്പെടുന്നതാണ് والله الموفق

وَلَقَدْ نَعْلَمُ أَنَّهُمْ يَقُولُونَ إِنَّمَا يُعَلِّمُهُۥ بَشَرٌ ۗ لِّسَانُ ٱلَّذِى

**《103》 അവർ പറയുന്നുവെന്ന് തീർച്ചയായും നാം അറിയുന്നുണ്ട്: 'അവന്ന് [നബിക്ക്]' ഒരു മനുഷ്യൻ പഠിപ്പിച്ചു കൊടുക്കുക തന്നെയാണ് ചെയ്യുന്നത്' എന്ന്. യാതൊരുവനി**

يُلۡحِدُونَ إِلَيۡهِ أَعۡجَمِيّٞ وَهَٰذَا لِسَانٌ عَرَبِيّٞ مُّبِينٌ ﴿١٠٣﴾

**ലേക്ക് അവർ ദുസ്സൂചന നൽകുന്നുവോ അവന്റെ ഭാഷ അനറബിയാകുന്നു; ഇതാകട്ടെ, [ക്വുർആനാകട്ടെ] സ്പഷ്ടമായ അറബിഭാഷയുമാകുന്നു.**

---

﴿103﴾ وَلَقَدۡ نَعۡلَمُ തീർച്ചയായും നാം അറിയുന്നുണ്ട് أَنَّهُمۡ يَقُولُونَ അവർ പറയുന്നുവെന്ന് إِنَّمَا يُعَلِّمُهُۥ അവന്ന് പഠിപ്പിച്ചുകൊടുക്കുകതന്നെ (മാത്രം) ചെയ്യുന്നു بَشَرٞ ഒരു മനുഷ്യൻ لِّسَانُ ٱلَّذِي യാതൊരുവന്റെ ഭാഷ يُلۡحِدُونَ അവർ തെറ്റി (മറിഞ്ഞു) പോകുന്ന (ദുസ്സൂചന നൽകുന്ന) إِلَيۡهِ അവനിലേക്ക് أَعۡجَمِيّٞ അനറബി (അറബിയല്ലാത്തത്) ആകുന്നു وَهَٰذَا ഇതാകട്ടെ لِسَانٌ ഭാഷയാണ് عَرَبِيّٞ അറബിയായ مُّبِينٞ സ്പഷ്ടമായ (തനി)

---

മുശ്രിക്കുകളുടെ മറ്റൊരു ആരോപണവും, അതിന്റെ മറുപടിയുമാണിത്. മക്കയിലെ ഒരു കച്ചവടക്കാരനോ മറ്റോ ആയിരുന്ന ഒരു അനറബിയുടെ അടുക്കൽ നബിﷺ ചില അവസരങ്ങളിൽ പോകാറുണ്ടായിരുന്നു. വല്ലതും ചോദിച്ചാൽ, കഷ്ടിച്ച് ഉത്തരം പറയത്തക്കവണ്ണം ചില അറബി വാക്കുകൾ അയാൾക്ക് അറിയാമായിരുന്നുവത്രെ. ഈ പഴുതുപയോഗപ്പെടുത്തിക്കൊണ്ട് അയാൾ പഠിപ്പിച്ചുകൊടുക്കുന്നതാണ് മുഹമ്മദിന്റെ ഈ ക്വുർആൻ എന്ന് മുശ്രിക്കുകൾ പറഞ്ഞുവന്നിരുന്നു. ഈ ആരോപണത്തിന് അടിസ്ഥാനമായി അവർ സൂചിപ്പിക്കുന്ന ആ മനുഷ്യൻ കേവലം ഒരു അറബിയല്ല. അറബി ഭാഷ അയാൾക്ക് വേണ്ടത്പോലെ അറിയുകയുമില്ല. ക്വുർആനാണെങ്കിൽ, തനി അറബിയിലുള്ളതും, അറബി സാഹിത്യത്തിന്റെ അപ്രാപ്യ നിലവാരത്തിലുള്ളതും–എന്നിരിക്കെ, ഈ ആരോപണം നിരർഥമാണെന്ന് മാത്രമല്ല, ബുദ്ധിശൂന്യതയും കൂടിയാണെന്ന് പറയേണ്ടതില്ലല്ലോ. പ്രസ്തുത അനറബി ആരായിരുന്നുവെന്ന് നിർണയിച്ചുകൊണ്ടുള്ള ചില രിവായത്തുകൾ കാണാമെന്നല്ലാതെ, ഒന്നും തീർത്തു പറയത്തക്ക ബലവത്തല്ല അവ. പേരറിയുന്നതിൽ പ്രത്യേകം പ്രയോജനമൊന്നും ഇല്ലതാനും.

إِنَّ ٱلَّذِينَ لَا يُؤۡمِنُونَ بِـَٔايَٰتِ ٱللَّهِ لَا يَهۡدِيهِمُ ٱللَّهُ وَلَهُمۡ عَذَابٌ أَلِيمٌ ﴿١٠٤﴾

**﴿104﴾ നിശ്ചയമായും, അല്ലാഹുവിന്റെ 'ആയത്തു' [ലക്ഷ്യം]കളിൽ വിശ്വസിക്കാത്തവർ, അവരെ അല്ലാഹു നേർമാർഗത്തിലാക്കുകയില്ല; അവർക്ക് വേദനയേറിയ ശിക്ഷയും ഉണ്ട്.**

إِنَّمَا يَفۡتَرِي ٱلۡكَذِبَ ٱلَّذِينَ لَا يُؤۡمِنُونَ بِـَٔايَٰتِ ٱللَّهِۖ وَأُوْلَٰٓئِكَ هُمُ ٱلۡكَٰذِبُونَ ﴿١٠٥﴾

**﴿105﴾ അല്ലാഹുവിന്റെ 'ആയത്തു' [ലക്ഷ്യം]കളിൽ വിശ്വസിക്കാത്തവർ മാത്രമേ വ്യാജം കെട്ടിപ്പറയൂ. അവർ തന്നെയാണ് വ്യാജവാദികളും.**

﴾104﴿ إِنَّ നിശ്ചയമായും ٱلَّذِينَ لَا يُؤْمِنُونَ വിശ്വസിക്കാത്തവർ بِآيَاتِ ദൃഷ്ടാന്ത (ലക്ഷ്യ)ങ്ങളിൽ ٱللَّهِ അല്ലാഹുവിന്റെ لَا يَهْدِيهِمُ അവരെ നേർവഴിയിലാക്കുകയില്ല ٱللَّهُ അല്ലാഹു وَلَهُمْ അവർക്കുണ്ട് (ഉണ്ടായിരിക്കും) താനും عَذَابٌ ശിക്ഷ أَلِيمٌ വേദനയേറിയ ﴾105﴿ إِنَّمَا يَفْتَرِي കെട്ടിച്ചമക്കുകതന്നെ (മാത്രം) ചെയ്യുന്നു ٱلْكَذِبَ വ്യാജം, കളവ് ٱلَّذِينَ لَا يُؤْمِنُونَ വിശ്വസിക്കാത്തവർ بِآيَاتِ ദൃഷ്ടാന്തങ്ങളിൽ ٱللَّهِ അല്ലാഹുവിന്റെ وَأُولَٰئِكَ هُمُ അക്കൂട്ടർതന്നെ ٱلْكَاذِبُونَ കളവ് പറയുന്നവർ

മേൽ കണ്ടത്പോലെയുള്ള കള്ളവാദങ്ങൾ മുശ്‌രിക്കുകൾ വാദിക്കുവാൻ കാരണം അവർ അല്ലാഹുവിന്റെ ലക്ഷ്യദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കാത്തവരായതാണ്. മുഹമ്മദ് നബിﷺ അവയിൽ ശരിക്കും വിശ്വസിക്കുന്ന ആളായിരിക്കെ, അവരെപ്പോലെ അദ്ദേഹം ഒരിക്കലും കള്ളവും വ്യാജവും കെട്ടിപ്പറയുകയില്ല തന്നെ എന്നു താൽപര്യം.

مَن كَفَرَ بِٱللَّهِ مِنۢ بَعْدِ إِيمَٰنِهِۦٓ إِلَّا مَنْ أُكْرِهَ وَقَلْبُهُۥ مُطْمَئِنٌّۢ بِٱلْإِيمَٰنِ

**﴾106﴿ ആരെങ്കിലും തന്റെ വിശ്വാസത്തിന് ശേഷം, അല്ലാഹുവിൽ അവിശ്വസിച്ചാൽ, സത്യവിശ്വാസം കൊണ്ട് തന്റെ ഹൃദയം അടങ്ങിയിരിക്കുന്നവനായിക്കൊണ്ടിരിക്കെ നിർബന്ധത്തിന് വിധേയനായവൻ ഒഴികെ- [അവൻ ഇതിൽ നിന്ന് ഒഴിവാണ്.]**

وَلَٰكِن مَّن شَرَحَ بِٱلْكُفْرِ صَدْرًا فَعَلَيْهِمْ غَضَبٌ مِّنَ ٱللَّهِ وَلَهُمْ عَذَابٌ عَظِيمٌ ﴿١٠٦﴾

**പക്ഷേ, ആർ അവിശ്വാസം കൊണ്ട് നെഞ്ച് [ഹൃദയം] വികാസപ്പെട്ടുവോ, എന്നാൽ അവരുടെമേൽ അല്ലാഹുവിങ്കൽ നിന്നും കോപമുണ്ടായിരിക്കും; അവർക്ക് വമ്പിച്ച ശിക്ഷയും ഉണ്ടായിരിക്കും.**

ذَٰلِكَ بِأَنَّهُمُ ٱسْتَحَبُّوا۟ ٱلْحَيَوٰةَ ٱلدُّنْيَا عَلَى ٱلْءَاخِرَةِ وَأَنَّ ٱللَّهَ لَا يَهْدِى ٱلْقَوْمَ ٱلْكَٰفِرِينَ ﴿١٠٧﴾

**﴾107﴿ അത്, പരലോകത്തെക്കാൾ ഐഹികജീവിതത്തോട് അവർ സ്നേഹം കാണിച്ചത്കൊണ്ടാകുന്നു; അവിശ്വാസികളായ ജനങ്ങളെ അല്ലാഹു നേർവഴിയിലാക്കുകയില്ലെന്നുള്ളത് കൊണ്ടും (ആകുന്നു).**

أُو۟لَٰٓئِكَ ٱلَّذِينَ طَبَعَ ٱللَّهُ عَلَىٰ قُلُوبِهِمْ وَسَمْعِهِمْ وَأَبْصَٰرِهِمْ

**﴾108﴿ അക്കൂട്ടരത്രെ, തങ്ങളുടെ ഹൃദയങ്ങൾക്കും, കേൾവിക്കും, കാഴ്ചകൾക്കും അല്ലാഹു മുദ്രകുത്തി**

وَأُوْلَٰٓئِكَ هُمُ ٱلْغَٰفِلُونَ ﴿١٠٨﴾

യിട്ടുള്ളവർ. അക്കൂട്ടർതന്നെയാണ് അശ്രദ്ധൻമാരും.

لَا جَرَمَ أَنَّهُمْ فِى ٱلْءَاخِرَةِ هُمُ ٱلْخَٰسِرُونَ ﴿١٠٩﴾

《109》 നിസ്സംശയമത്രെ, പരലോകത്തിൽ അവർ തന്നെയാണ് നഷ്ടക്കാർ എന്നുള്ളത്.

---

《106》 مَنْ كَفَرَ ആർ അവിശ്വസിച്ചുവോ, ആരെങ്കിലും അവിശ്വസിച്ചാൽ بِاللَّهِ അല്ലാഹുവിൽ مِنْ بَعْدِ ശേഷമായി إِيمَانِهِ അവന്റെ വിശ്വാസത്തിന്റെ إِلَّا ഒഴികെ مَنْ أُكْرِهَ നിർബന്ധിക്കപ്പെട്ടവൻ (നിർബന്ധത്തിനുവിധേയൻ) وَقَلْبُهُ അവന്റെ ഹൃദയമാകട്ടെ مُطْمَئِنٌّ സമാധാനമടഞ്ഞതാണ് بِالْإِيمَانِ വിശ്വാസംകൊണ്ട് وَلَٰكِنْ എങ്കിലും مَنْ شَرَحَ വിശാലപ്പെട്ടവൻ بِالْكُفْرِ അവിശ്വാസംകൊണ്ട് صَدْرًا നെഞ്ചു (ഹൃദയം), ഹൃദയത്താൽ فَعَلَيْهِمْ എന്നാൽ അവരുടെമേൽ ഉണ്ടായിരിക്കും غَضَبٌ കോപം مِنَ اللَّهِ അല്ലാഹുവിൽ നിന്ന് وَلَهُمْ അവർക്കുണ്ട്താനും عَذَابٌ ശിക്ഷ عَظِيمٌ വമ്പിച്ച 《107》 ذَٰلِكَ അത് بِأَنَّهُمُ അവർ എന്നുള്ളത് കൊണ്ടാണ് اسْتَحَبُّوا അവർ സ്നേഹം കാണിച്ചു الْحَيَاةَ الدُّنْيَا ഐഹിക ജീവിതത്തോട് عَلَى الْآخِرَةِ പരലോകത്തെക്കാൾ وَأَنَّ اللَّهَ അല്ലാഹു എന്നുള്ളതും لَا يَهْدِي അവൻ നേർമാർഗത്തിലാക്കുകയില്ല (എന്നുള്ളതും) الْقَوْمَ ജനങ്ങളെ, ജനതയെ الْكَافِرِينَ അവിശ്വാസികളായ 《108》 أُولَٰئِكَ അക്കൂട്ടർ الَّذِينَ യാതൊരുവരാകുന്നു طَبَعَ اللَّهُ അല്ലാഹു മുദ്രകുത്തി عَلَىٰ قُلُوبِهِمْ അവരുടെ ഹൃദയങ്ങൾക്ക്, ഹൃദയങ്ങളിൽ وَسَمْعِهِمْ അവരുടെ കേൾവിക്കും, കേൾവിയിലും وَأَبْصَارِهِمْ അവരുടെ കാഴ്ചകൾക്കും, കണ്ണുകളിലും وَأُولَٰئِكَ هُمُ അക്കൂട്ടർതന്നെ الْغَافِلُونَ അശ്രദ്ധർ, സുബോധംകെട്ടവർ 《109》 لَا جَرَمَ നിസ്സംശയം (തെറ്റല്ല) أَنَّهُمْ അവർ എന്നുള്ളത് فِي الْآخِرَةِ പരലോകത്തിൽ هُمُ അവർ തന്നെ (എന്നുള്ളത്) الْخَاسِرُونَ നഷ്ടക്കാർ.

---

സത്യവിശ്വാസം സ്വീകരിച്ചശേഷം, പിന്നീട് അവിശ്വാസം സ്വീകരിക്കുന്നതിന്റെ ഭവിഷ്യത്തുകളെക്കുറിച്ചാണ് പ്രസ്താവിക്കുന്നത്. മനസ്സിൽ ഉറച്ച വിശ്വാസവും, അതിൽ സന്തുഷ്ടിയും ഉണ്ടായിരിക്കുന്നതോട് കൂടി, ഒഴിഞ്ഞുമാറുവാൻ കഴിയാത്ത വല്ല നിർബന്ധത്തിനും വിധേയമായ കാരണത്താൽ അവിശ്വാസം പ്രകടിപ്പിക്കേണ്ടിവരുന്നവർ അതിൽ നിന്ന് ഒഴിവാണെന്നും മനഃപൂർവം അവിശ്വാസത്തിന് വഴങ്ങുന്നവരെക്കുറിച്ചാണ് പ്രസ്താവിക്കുന്നതെന്നും അല്ലാഹു സ്പഷ്ടമാക്കിയിരിക്കുന്നു. അവരുടെമേൽ അല്ലാഹുവിന്റെ കോപമുണ്ടായിരിക്കും. അവർക്ക് വമ്പിച്ച ശിക്ഷയുമുണ്ട്. അവരെ നേർമാർഗത്തിലാക്കുകയില്ല; അവരുടെ ഹൃദയങ്ങൾക്കും കേൾവിക്കും കാഴ്ചക്കുമെല്ലാം അല്ലാഹു മുദ്രവെക്കും; അഥവാ സത്യവും ന്യായവും ആലോചിച്ചറിയുവാനോ, കണ്ടും കേട്ടും മനസ്സിലാക്കുവാനോ അവർക്ക് സാധ്യമല്ലാതാകും; തന്റേടവും, സുബോധവുമില്ലാതെ ചിന്താശൂന്യരായിരിക്കും അവർ; പരലോകത്താകട്ടെ, സകല ഗുണങ്ങളും നഷ്ടപ്പെട്ടവരുമായിരിക്കും എന്നൊക്കെ അല്ലാഹു അവർക്ക് താക്കീത് നൽകുന്നു. ആ മഹാപാതകത്തിന് അല്ലാഹു കൽപിക്കുന്ന ഗൗരവം എത്ര മഹത്തരമാണെന്ന് ഇതിൽ നിന്ന് വ്യക്ത

മാണ്. അവിശ്വാസിയായ ഒരാൾ സത്യവിശ്വാസം സ്വീകരിക്കാതിരിക്കുന്നതിനെക്കാൾ ഭയങ്കരമാണ്, സത്യവിശ്വാസം സ്വീകരിച്ച ഒരാൾ പിന്നീട് അവിശ്വാസത്തിലേക്ക് മാറുന്നതെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാം.

അമ്മാറുബ്നു യാസിർ (റ)ന്റെ വിഷയത്തിലാണ് إِلَّا مَنْ أُكْرِهَ الخ (ഹൃദയം വിശ്വാസംകൊണ്ട് അടങ്ങിയിരിക്കുന്നവനായി നിർബന്ധത്തിന് വിധേയമായവനൊഴികെ) എന്ന വാക്യം അവതരിച്ചതെന്ന് കാണിക്കുന്ന പല രിവായത്തുകളും പല മഹാൻമാരും ഉദ്ധരിച്ചുകാണാം. ശത്രുക്കളുടെ തുടരെത്തുടരെയുള്ള അക്രമമർദ്ദനങ്ങൾ അസഹനീയമായപ്പോൾ, അവരുടെ ആവശ്യപ്രകാരം അദ്ദേഹം നബിﷺ യെക്കുറിച്ച് ചില പഴിവാക്കുകൾ പറയുകയും അവരുടെ, ദൈവങ്ങളെക്കുറിച്ച് നല്ല വാക്കുകൾ പറയുകയും ചെയ്തു രക്ഷപ്പെട്ടു. വളരെ വ്യസനത്തോടുകൂടി ആ വിവരം അദ്ദേഹം നബിﷺയെ അറിയിച്ചു. അപ്പോൾ, തന്റെ മനഃസ്ഥിതി എന്തായിരുന്നുവെന്ന് നബിﷺ അദ്ദേഹത്തോട് ചോദിച്ചു. തന്റെ മനസ്സ് ഈമാൻ (സത്യവിശ്വാസം) കൊണ്ട് സമാധാനമടഞ്ഞതായിരുന്നുവെന്ന് അദ്ദേഹം മറുപടി പറഞ്ഞു. അപ്പോൾ തിരുമേനി അദ്ദേഹത്തോട് ഇങ്ങിനെ പറഞ്ഞു: إن عادوا فعد(അവർ ആവർത്തിച്ചാൽ നീയും ആവർത്തിച്ചുകൊള്ളുക) ഇതിനെപ്പറ്റിയാണ് ഈ വാക്യം അവതരിച്ചത് എന്നത്രെ പ്രസ്തുത രിവായത്തുകളുടെ ചുരുക്കം. അവതരണ സന്ദർഭം ഏതായിരുന്നാലും ആയത്തിന്റെ വിധി പൊതുവായിട്ടുള്ളതുതന്നെ. സംശയമില്ല.

സത്യവിശ്വാസം ത്യജിക്കുവാൻ വേണ്ടി ശത്രുക്കളുടെ ഭാഗത്ത് നിന്ന് അസഹ്യമായ മർദ്ദനങ്ങൾ അനുഭവിക്കേണ്ടി വരുമ്പോൾ, തൽക്കാലം രക്ഷപ്രാപിക്കുവാനായി പുറമെ 'കുഫ്ർ' (അവിശ്വാസം) അഭിനയിക്കുന്നതിന് വിരോധമില്ലെന്ന് ഈ വചനത്തിൽ നിന്ന് വ്യക്തമാകുന്നു. അമ്മാർ (റ)ന്റെ സംഭവത്തിൽ നബിﷺ പറഞ്ഞതും അതാണ് കാണിക്കുന്നത്. ഈ വിഷയത്തിൽ പണ്ഡിതൻമാർക്കിടയിൽ പൊതുവെ ഭിന്നാഭിപ്രായമില്ലതാനും. നിർബന്ധത്തിന് വഴങ്ങിക്കൊടുക്കാതെ മർദ്ദനങ്ങൾ സഹിക്കുവാൻ തന്നെ വല്ലവരും തയ്യാറാകുകയാണെങ്കിൽ അതാണ് കൂടുതൽ ഉത്തമമെന്നും പല മഹാൻമാരും അഭിപ്രായപ്പെടുന്നു.

നബി തിരുമേനിﷺയിൽ വിശ്വസിച്ചതിന്റെ പേരിൽ മുശ്‌രിക്കുകളുടെ ഏറ്റവും കടുത്ത മർദ്ദനമുറകൾക്ക് വിധേയരായിത്തീർന്ന ബിലാൽ, ഖബ്ബാബ്, അമ്മാറിന്റെ മാതാപിതാക്കൾ رضى الله عنهم മുതലായ സ്വഹാബികളുടെ ചരിത്രം സുപ്രസിദ്ധമാണല്ലോ. ബിലാൽ (റ)ന്റെ കഴുത്തിൽ കയറിട്ടു അദ്ദേഹത്തെ കുട്ടികൾക്ക് കളിക്കുവാൻ വിട്ടുകൊടുക്കുക, പതച്ചമണലിൽകിടത്തി വലിയ പാറക്കല്ലുകൾ നെഞ്ചിൽ കയറ്റിവെക്കുക മുതലായ കടുംകൈകൾ ചെയ്യപ്പെട്ടപ്പോഴൊക്കെ അദ്ദേഹം احد احد(ഒരുവൻ! ഒരുവൻ!) എന്ന് ഉച്ചരിച്ചുകൊണ്ട് തൗഹീദിന്റെ പ്രഖ്യാപനം നടത്തുകയായിരുന്നു ചെയ്തത്. നിങ്ങൾക്ക് ഇതിനെക്കാൾ കോപം വമിക്കുന്ന മറ്റൊരു വാക്ക് എനിക്കറിയാമായിരുന്നെങ്കിൽ അതായിരുന്നു ഞാൻ പറയുക എന്ന്പോലും ആ ധീരമനസ്കനായ സ്വഹാബി (റ) പറഞ്ഞിരുന്നുവത്രെ! അമ്മാർ (റ)ന്റെ മാതാപിതാക്കളായ യാസിറും, സുമയ്യയും (റ) ശത്രുമർദ്ദനങ്ങളുടെ കാഠിന്യത്താൽ കൊല്ലപ്പെടുകയാണുണ്ടായത്. മാതാവിനെ രണ്ടു ഒട്ടകങ്ങൾക്കിടയിൽ കെട്ടിവിടുക മുതലായ കടുംകൈകളൊന്നും ഫലിക്കുന്നില്ലെന്ന് കണ്ടപ്പോൾ ആ കഠിന ഹൃദയൻമാർ അവസാനം അവരുടെ ഗുഹ്യസ്ഥാനത്ത് കുന്തം തറച്ചു അവരെ കൊലപ്പെടുത്തിക്കളഞ്ഞു. ഇവർ രണ്ടുപേരുമായിരുന്നു ഇസ്‌ലാമിന്റെ പേരിൽ കൊല്ലപ്പെട്ട ആദ്യത്തെ രണ്ട് രക്തസാക്ഷികൾ. ഖബ്ബാബ് (റ)ന്റെ യജമാനത്തി അദ്ദേഹത്തെ

ഇരുമ്പ് കോൽ ചുട്ടുപഴുപ്പിച്ചു ശരീരത്തിൽ ചൂടുകുത്തിക്കൊണ്ടിരുന്നിട്ടും അദ്ദേഹത്തിന്റെ ഈമാൻ വർധിച്ചതേയുള്ളൂ. ഇത് പോലെയുള്ള സംഭവങ്ങൾ സ്വഹാബികളുടെ- വിശേഷിച്ചും പൂർവസ്വഹാബികളുടെ -ചരിത്രത്തിൽ സുലഭമാകുന്നു فرضى الله عنهم وارضاهم അല്ലാഹു തുടരുന്നു:

ثُمَّ إِنَّ رَبَّكَ لِلَّذِينَ هَاجَرُواْ مِنۢ بَعْدِ مَا فُتِنُواْ ثُمَّ جَٰهَدُواْ وَصَبَرُوٓاْ إِنَّ رَبَّكَ مِنۢ بَعْدِهَا لَغَفُورٌ رَّحِيمٌ ﴿١١٠﴾

**《110》 പിന്നീട്, നിശ്ചയമായും, നിന്റെ റബ്ബ്, കുഴപ്പത്തിൽ [മർദ്ദനത്തിൽ] അകപ്പെട്ടതിന് ശേഷം 'ഹിജ്റഃ' [നാടുവിട്ട്] പോകുകയും, പിന്നീട് സമരം ചെയ്കയും ക്ഷമിക്കുകയും ചെയ്തവർക്ക്, (അതെ) നിശ്ചയമായും നിന്റെ റബ്ബ്- അതിന്ശേഷം വളരെ പൊറുത്തുകൊടുക്കുന്നവനും, കരുണാനിധിയും തന്നെ.**

---

《110》 ثُمَّ പിന്നീട് إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لِلَّذِينَ യാതൊരുവർക്ക് هَاجَرُوا അവർ ഹിജ്റഃ പോയി مِنۢ بَعْدِ ശേഷം مَا فُتِنُوا അവർ കുഴപ്പത്തിലാക്കപ്പെട്ടതിന്റെ ثُمَّ جَاهَدُوا പിന്നെ അവർ സമരം നടത്തുകയും ചെയ്തു وَصَبَرُوا അവർ ക്ഷമിക്കുകയും ചെയ്തു إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് مِنۢ بَعْدِهَا അതിനുശേഷം لَغَفُورٌ വളരെ പൊറുക്കുന്നവൻതന്നെ رَحِيمٌ കരുണാനിധിയാണ്.

---

നബിﷺ ഹിജ്റഃ പോകുമ്പോൾ, ദുർബ്ബലരായിരുന്ന പല സത്യവിശ്വാസികളും മക്കയിൽ ശേഷിപ്പുണ്ടായിരുന്നു. അവരുടെ കഴിവുകേട് നിമിത്തം അവർക്ക് മക്കവിട്ടു പോകുവാൻ കഴിഞ്ഞിരുന്നില്ല. കുറച്ചിട ക്വുറൈശികൾക്കിടയിൽ നിന്ദ്യരായും, അവരുടെ ഇംഗിതങ്ങൾക്ക് വഴങ്ങിക്കൊണ്ടും, കുഫ്റിന്റെ വേഷം അനുവർത്തിച്ചു കൊണ്ടും അവർ കഴിയേണ്ടി വന്നു. ക്രമേണ ഓരോ സന്ദർഭത്തിലായി അവരും മദീനയിൽ ചെന്നു അഭയം പ്രാപിക്കുകയും മുസ്ലിംകളൊന്നിച്ചു സമരങ്ങളിലും മറ്റും പങ്ക് വഹിക്കുകയും ചെയ്തു. അവരെക്കുറിച്ചാണ് ഈ വചനത്തിൽ പ്രസ്താവിച്ചിരിക്കുന്നതെന്നാണ് പല വ്യാഖ്യാതാക്കളുടെയും അഭിപ്രായം. ഇതനുസരിച്ച് ഈ വചനം മദീനയിൽ അവതരിച്ചതായിരിക്കും. ഈ സൂറത്തിന്റെ അവസാനത്തിലെ ചില വചനങ്ങൾ മദീനയിൽ അവതരിച്ചതാണെന്ന് പറയപ്പെട്ടിട്ടുള്ളതും പ്രസ്താവ്യമാകുന്നു. അപ്പോൾ, ആ ഇടക്കാലത്ത് അവർ സ്വീകരിക്കേണ്ടി വന്ന നയങ്ങളെ അല്ലാഹു അവർക്ക് മാപ്പാക്കി വിട്ടുകൊടുത്തിരിക്കുന്നുവെന്നായിരിക്കും ഈ വചനത്തിന്റെ താൽപര്യം. അബൂജൻദൽ, സലമത്തുബ്നുഹിശാം, അബ്ദുല്ലാഹിബ്നുസലമഃ അബൂജഹലിന്റെ സഹോദരൻ അയ്യാശ് (റ) മുതലായവർ ഇക്കൂട്ടത്തിൽപെട്ടവരായിരുന്നു.

## വിഭാഗം - 15

۞ يَوْمَ تَأْتِي كُلُّ نَفْسٍ تُجَٰدِلُ عَن

**《111》 എല്ലാ (ഓരോ) വ്യക്തിയും [ആളും] അതിന്റെ സ്വന്തം**

نَفْسِهَا وَتُوَفَّىٰ كُلُّ نَفْسٍ مَّا عَمِلَتْ وَهُمْ لَا يُظْلَمُونَ ﴿١١١﴾

**(കാര്യ)ത്തിന്നായി തർക്കം നടത്തിക്കൊണ്ട് വരുന്ന (ആ) ദിവസം (ഓർക്കുക)! എല്ലാ (ഓരോ) വ്യക്തി (ആൾ)ക്കും അത് പ്രവർത്തിച്ചത് [പ്രവർത്തനഫലം] നിറവേറ്റിക്കൊടുക്കപ്പെടുകയും ചെയ്യും;- അവരാകട്ടെ, (അവരോട്) അനീതി ചെയ്യപ്പെടുന്നതുമല്ല. [അങ്ങിനെയുള്ള ആ ദിവസം!]**

---

《111》 يَوْمَ تَأْتِي വരുന്ന ദിവസം كُلُّ نَفْسٍ എല്ലാ ദേഹവും, ആത്മാവും, വ്യക്തിയും تُجَادِلُ തർക്കം നടത്തിക്കൊണ്ട് عَن نَّفْسِهَا അതിന്റെ സ്വന്തത്തിന് വേണ്ടി وَتُوَفَّىٰ നിറവേറ്റിക്കൊടുക്കപ്പെടുകയും ചെയ്യും كُلُّ نَفْسٍ എല്ലാ വ്യക്തിക്കും, ആൾക്കും مَا عَمِلَتْ അത് പ്രവർത്തിച്ചത് وَهُمْ അവരാകട്ടെ لَا يُظْلَمُونَ അക്രമിക്ക (അനീതി ചെയ്യ)പ്പെടുകയില്ല

---

കിയാമത്തുനാളിനെയാണ് ആ ദിവസംകൊണ്ട് ഉദ്ദേശിച്ചിരിക്കുന്നതെന്ന് വ്യക്തം. പ്രവാചകൻമാർപോലും ഭയവിഹ്വലരായിക്കൊണ്ട് 'എന്റെ കാര്യം! എന്റെ കാര്യം! (نَفْسِى نَفْسِى) എന്ന് പറയുന്ന ആ ദിവസത്തിൽ മാതാപിതാക്കൾ, മക്കൾ, സഹോദരങ്ങൾ തുടങ്ങിയ പരസ്പര ബന്ധങ്ങളൊന്നും ഉപകരിക്കുകയില്ല. സ്വന്തം കാര്യമല്ലാതെ മറ്റൊരു കാര്യം ഊഹിക്കുവാൻപോലും ആർക്കും സാധ്യമല്ലാത്തവിധം ഗൗരവമേറിയതായിരിക്കും അന്നത്തെ രംഗം. അതെ, ഓരോരുത്തന്നും മതിയാവോളം അവന്റെ കാര്യം തന്നെ തികച്ചും ഉണ്ടായിരിക്കും. لِكُلِّ امْرِئٍ مِّنْهُمْ يَوْمَئِذٍ شَأْنٌ يُغْنِيهِ (അവനവന് ഗുണകരമായ ന്യായങ്ങൾ സമർപ്പിക്കുക, തെറ്റുകുറ്റങ്ങളിൽ നിന്ന് ഒഴിവ് കിട്ടുവാനുള്ള ഒഴികഴിവുകൾ സമർപ്പിക്കുക മുതലായവയാണ് 'സ്വന്തം കാര്യത്തിനായി തർക്കം നടത്തുക' എന്ന് പറഞ്ഞതിന്റെ താൽപര്യം.

وَضَرَبَ ٱللَّهُ مَثَلًا قَرْيَةً كَانَتْ ءَامِنَةً مُّطْمَئِنَّةً يَأْتِيهَا رِزْقُهَا رَغَدًا مِّن كُلِّ مَكَانٍ فَكَفَرَتْ بِأَنْعُمِ ٱللَّهِ فَأَذَٰقَهَا ٱللَّهُ لِبَاسَ ٱلْجُوعِ وَٱلْخَوْفِ بِمَا كَانُوا۟ يَصْنَعُونَ ﴿١١٢﴾

**《112》 അല്ലാഹു ഒരു ഉപമ വിവരിക്കുകയാണ്- ഒരു രാജ്യത്തെ: അത് നിർഭയമായതും ശാന്തമായതുമായിരുന്നു; എല്ലാ സ്ഥലത്തു നിന്നും അതിന്റെ (ആവശ്യത്തിനുള്ള) ആഹാരം അതിന് സുഭിക്ഷമായി വന്നെത്തിക്കൊണ്ടിരിക്കും;- എന്നിട്ട് [അതിലെ ആളുകൾ] അല്ലാഹുവിന്റെ അനുഗ്രഹങ്ങളിൽ അവിശ്വസിച്ചു [നന്ദികേട് കാണിച്ചു]. അപ്പോൾ [അതിലെ ആളുകൾ]**

പ്രവർത്തിച്ചുകൊണ്ടിരുന്നത് നിമിത്തം അതിന് [അവർക്ക്] അല്ലാഹു വിശപ്പും, ഭയവുമാകുന്ന വസ്ത്രം ആസ്വദിപ്പിച്ചു;

وَلَقَدْ جَآءَهُمْ رَسُولٌ مِّنْهُمْ فَكَذَّبُوهُ فَأَخَذَهُمُ ٱلْعَذَابُ وَهُمْ ظَٰلِمُونَ ﴿١١٣﴾

《113》 അവർക്ക് അവരിൽ നിന്നുള്ള റസൂൽ ചെല്ലുകയും ഉണ്ടായിട്ടുണ്ട്. എന്നാൽ, അവർ അദ്ദേഹത്തെ വ്യാജമാക്കി; അപ്പോൾ, അവർ അക്രമികളായിരിക്കെ ശിക്ഷ അവരെ പിടികൂടി.

---

《112》 وَضَرَبَ ആക്കിയിരിക്കുന്നു (വിവരിക്കുകയാണ്) اللَّهُ അല്ലാഹു مَثَلًا ഒരു ഉപമ قَرْيَةً ഒരു രാജ്യത്തെ كَانَتْ അതായിരുന്നു آمِنَةً നിർഭയമായത് مُطْمَئِنَّةً ശാന്തമായത് يَأْتِيهَا അതിന് വന്നുകൊണ്ടിരിക്കും رِزْقُهَا അതിന്റെ ആഹാരം رَغَدًا സുഭിക്ഷമായി مِنْ كُلِّ مَكَانٍ എല്ലാ സ്ഥലത്ത് നിന്നും فَكَفَرَتْ എന്നിട്ടത് അവിശ്വസിച്ചു (നിഷേധിച്ചു, നന്ദികേട് കാട്ടി) بِأَنْعُمِ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹങ്ങളിൽ فَأَذَاقَهَا اللَّهُ അപ്പോൾ അതിന് അല്ലാഹു ആസ്വദി (അനുഭവി)പ്പിച്ചു لِبَاسَ വസ്ത്രത്തെ الْجُوعِ വിശപ്പിന്റെ وَالْخَوْفِ ഭയത്തിന്റെയും بِمَا كَانُوا അവരായിരുന്നത് നിമിത്തം يَصْنَعُونَ അവർ തൊഴിലാക്കുക (പ്രവർത്തിക്കുക) 《113》 وَلَقَدْ جَاءَهُمْ അവർക്ക് വരുക (ചെല്ലുക)യുണ്ടായിട്ടുണ്ട് رَسُولٌ ഒരു റസൂൽ مِنْهُمْ അവരിൽ നിന്നുള്ള فَكَذَّبُوهُ എന്നാലവർ അദ്ദേഹത്തെ വ്യാജമാക്കി فَأَخَذَهُمُ അപ്പോൾ അവർക്ക് പിടിപെട്ടു, അവരെ പിടികൂടി الْعَذَابُ ശിക്ഷ وَهُمْ അവരാകട്ടെ, അവർ ആയിരിക്കെ ظَالِمُونَ അക്രമികളുമാണ്, അക്രമികൾ.

---

ഇവിടെ രാജ്യം (قَرْيَة) എന്ന് പറഞ്ഞത് മക്കയെ ഉദ്ദേശിച്ചാണെന്നും, ഒരു പ്രത്യേക രാജ്യത്തെ ഉദ്ദേശിച്ചല്ല അല്ലാഹു വിവരിച്ച രൂപത്തിലുള്ള ഏതെങ്കിലും രാജ്യത്തെ പൊതുവെ ഉദ്ദേശിച്ചാണ്-എന്നും രണ്ടഭിപ്രായങ്ങളുണ്ട്. ഇതിലെ വിവരണം മക്കാനിവാസികളെ സംബന്ധിച്ചിടത്തോളം വളരെ അനുയോജ്യമാണെന്നുള്ളതിൽ സംശയമില്ലതാനും. യുദ്ധങ്ങളും അക്രമങ്ങളും ഭയപ്പെടുവാനില്ലാതെ നിർഭയമായും, ശാന്തമായും ഇരിക്കുന്ന രാജ്യമാണത്. ആ രാജ്യക്കാർക്കാവശ്യമായ ഭക്ഷണസാധനങ്ങൾ നാനാദിക്കുകളിൽ നിന്നും ഇറക്കുമതി ചെയ്യപ്പെടുന്നു. എന്നിട്ടും അവർ അല്ലാഹുവിന്റെ അനുഗ്രഹങ്ങളെ ധിക്കരിച്ചുകൊണ്ട് അവിശ്വാസത്തിലും തോന്നിയവാസത്തിലും മുഴുകിക്കൊണ്ടിരുന്നു. അവരിൽ നിന്ന് അവരെ ഉപദേശിക്കുവാൻ വേണ്ടി അല്ലാഹു ഒരു റസൂലിനെയും-നബി തിരുമേനിﷺയെ- അയച്ചുകൊടുത്തു. റസൂലിനെ വ്യാജമാക്കി നിഷേധിക്കുകയും അക്രമം അഴിച്ചുവിടുകയുമാണവർ ചെയ്തത്. എന്നിപ്രകാരം ഇബ്നുകഥീർ (റ) രേഖപ്പെടുത്തിക്കാണുന്നു. ധിക്കാരം മുഴുത്തപ്പോൾ അല്ലാഹു അവർക്ക് ഭക്ഷണക്ഷാമം അനുഭവപ്പെടുത്തി, ഏഴുകൊല്ലം നീണ്ടുനിന്ന ആ കഠിനക്ഷാമത്തിൽ, ഒട്ടകത്തിന്റെ രക്തവും രോമവും കൂട്ടിച്ചേർത്തു അപ്പമുണ്ടാക്കി ഭക്ഷിക്കുവാൻപോലും അവർ

നിർബന്ധിതരായി. റസൂൽ തിരുമേനിﷺയുടെ മദീനാ ഹിജ്റഃയെത്തുടർന്ന് അധികം താമസിയാതെതന്നെ– അവരിൽ യുദ്ധഭീതിയും ആക്രമണഭയവും സർവത്ര കടന്നുകൂടി. സ്വൈരജീവിതം അവർക്കില്ലാതായി. ബദ്ർ യുദ്ധത്തോടെ അവരുടെ നട്ടെല്ലും ഒടിഞ്ഞു പോയി. ഒടുക്കം പല ഏറ്റുമുട്ടലുകൾക്കും ശേഷം നിരുപാധികം അവർ കീഴടങ്ങുകയും ചെയ്യേണ്ടി വന്നു. ചുരുക്കത്തിൽ, ഈ വചനങ്ങളിൽ വിവരിച്ച കാര്യങ്ങളത്രയും മക്കക്കാരെ സംബന്ധിച്ചിടത്തോളം യഥാർഥത്തിൽ സംഭവിച്ചുകഴിഞ്ഞതാകുന്നു.

ഈ ഉപമ മക്കക്കാരെയും, അതിലെ നിവാസികളെയും സംബന്ധിച്ചായാലും മേൽവിവരിച്ച പ്രകാരമുള്ള രാജ്യങ്ങളെ പൊതുവിൽ ഉദ്ദേശിച്ചായാലും ശരി, അല്ലാഹുവിന്റെ ഒരു നടപടിച്ചട്ടത്തെയാണ് ഈ ഉപമ ചൂണ്ടിക്കാട്ടുന്നത്. ഉപമയിൽ നിന്ന് പഠിക്കേണ്ടുന്ന പാഠം അടുത്ത വചനത്തിൽ നിന്നു വ്യക്തമാണ്:-

فَكُلُواْ مِمَّا رَزَقَكُمُ ٱللَّهُ حَلَٰلًا طَيِّبًا وَٱشْكُرُواْ نِعْمَتَ ٱللَّهِ إِن كُنتُمْ إِيَّاهُ تَعْبُدُونَ ﴿١١٤﴾

**﴿114﴾ അതിനാൽ, നിങ്ങൾക്ക് അല്ലാഹു നൽകിയിട്ടുള്ളതിൽ നിന്ന് അനുവദനീയവും നല്ല (വിശിഷ്ടമായ)തുമായത് നിങ്ങൾ തിന്നുകൊള്ളുവിൻ; അല്ലാഹുവിന്റെ അനുഗ്രഹത്തിന് നന്ദി കാണിക്കുകയും ചെയ്യുവിൻ; നിങ്ങൾ അവനെയാണ് ആരാധിക്കുന്നതെങ്കിൽ!**

---

﴿114﴾ فَكُلُوا ആകയാൽ നിങ്ങൾ തിന്നുകൊള്ളുവിൻ مِمَّا رَزَقَكُمُ اللَّهُ നിങ്ങൾക്ക് അല്ലാഹു നൽകിയതിൽ നിന്ന് حَلَالًا അനുവദനീയമായത് طَيِّبًا നല്ല, വിശിഷ്ടമായ وَاشْكُرُوا നന്ദി കാണിക്കുകയും ചെയ്യുവിൻ نِعْمَةَ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹത്തിന് إِنْ كُنتُمْ നിങ്ങളാണെങ്കിൽ إِيَّاهُ അവനെ (തന്നെ) تَعْبُدُونَ നിങ്ങളാരാധിക്കുന്നു (വെങ്കിൽ)

---

മറ്റുള്ളവരെ ആരാധിക്കലും, അല്ലാഹുവിനോട് കൂറുകാണിക്കലും– രണ്ടുംകൂടി–ഒരിക്കലും യോജിക്കുകയില്ല. അതുകൊണ്ട് ആരാധനയും നന്ദിയും അവന് തന്നെ ആയിരിക്കണം. ഭക്ഷ്യവസ്തുക്കൾ അനുവദനീയവും നല്ലതുമായിരിക്കണമെന്ന് പറയുമ്പോൾ; ഉപയോഗിക്കാൻ പാടില്ലാത്ത ഭക്ഷ്യവസ്തുക്കൾ കുറേ അധികമുണ്ടോ എന്ന് തോന്നിയേക്കാം. അത് അധികമൊന്നുമില്ലെന്നും അല്ലാഹു തുടർന്നറിയിക്കുന്നു:-

إِنَّمَا حَرَّمَ عَلَيْكُمُ ٱلْمَيْتَةَ وَٱلدَّمَ وَلَحْمَ ٱلْخِنزِيرِ وَمَآ أُهِلَّ لِغَيْرِ ٱللَّهِ بِهِۦ ۖ فَمَنِ ٱضْطُرَّ غَيْرَ بَاغٍ وَلَا عَادٍ

**﴿115﴾ ശവവും, രക്തവും, പന്നിമാംസവും, അല്ലാഹു അല്ലാത്തവർക്ക് വേണ്ടി ശബ്ദം ഉയർത്തപ്പെട്ട [അറുക്കപ്പെട്ട]തും മാത്രമേ അവൻ നിങ്ങളുടെമേൽ നിഷിദ്ധമാക്കിയിട്ടുള്ളൂ. എനി ആരെങ്കിലും (നിയമലംഘനം) കാംക്ഷിക്കുന്നവനല്ലാതെയും, അതിരുവിട്ടവനല്ലാതെയും (ഭക്ഷിക്കു**

فَإِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿١١٥﴾

വാൻ) നിർബന്ധിതനാകുന്നപക്ഷം, -അപ്പോൾ, നിശ്ചയമായും, അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാ നിധിയുമാകുന്നു.

---

﴾115﴿ إِنَّمَا حَرَّمَ അവൻ നിഷിദ്ധമാക്കിയിട്ടുള്ളൂ عَلَيْكُمُ നിങ്ങളുടെമേൽ الْمَيْتَةَ ശവത്തെ وَالدَّمَ രക്തത്തെയും وَلَحْمَ മാംസവും الْخِنزِيرِ പന്നിയുടെ وَمَا യാതൊന്നും أُهِلَّ ശബ്ദം ഉയർത്ത (അറുക്ക)പ്പെട്ടിരിക്കുന്നു لِغَيْرِ اللَّهِ അല്ലാഹു അല്ലാത്തവർക്ക് വേണ്ടി بِهِ അതുകൊണ്ട്, അതുവഴി فَمَنِ എനി ആർ, വല്ലവനും اضْطُرَّ നിർബന്ധിതനായി غَيْرَ بَاغٍ തേടുന്ന (കാംക്ഷിക്കുന്ന-ധിക്കരിക്കുന്ന)വനല്ലാതെ وَلَا عَادٍ അതിരുകടന്നവനുമല്ലാതെ فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ്

---

ഈ വചനത്തിലടങ്ങിയ സംഗതികളും, ആശയങ്ങളും അൽബക്വറഃ 173 ലും, അൻആം 145 ലും മുമ്പ് വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. മാഇദഃയിലും, അൻആമിലും വേണ്ടത്ര വിശദീകരണങ്ങളും നൽകിയിട്ടുണ്ട്. അതുകൊണ്ട് ഇവിടെ പ്രത്യേകിച്ചൊന്നും വിവരിക്കുന്നില്ല. കൂടുതൽ വിവരങ്ങൾ അവിടങ്ങളിൽ നോക്കുക. ഇത്രയും കുറഞ്ഞ വസ്തുക്കളേ അല്ലാഹു നിഷിദ്ധമാക്കിയിട്ടുള്ളുവെങ്കിലും മുശ്‌രിക്കുകൾ അവരുടെ സ്വന്തം വകയായി വേറെയും പലതും നിഷിദ്ധമാക്കിവെച്ചിരിക്കുന്നു. അതിനെക്കുറിച്ചാണ് അടുത്ത വചനത്തിൽ പറയുന്നത്:-

وَلَا تَقُولُوا۟ لِمَا تَصِفُ أَلْسِنَتُكُمُ ٱلْكَذِبَ هَـٰذَا حَلَـٰلٌ وَهَـٰذَا حَرَامٌ لِّتَفْتَرُوا۟ عَلَى ٱللَّهِ ٱلْكَذِبَ

﴾116﴿ നിങ്ങളുടെ നാവുകൾ വ്യാജവിവരണം നൽകി വരുന്നതിനാൽ (മാത്രം) നിങ്ങൾ പറയുകയും അരുത്: 'ഇത് അനുവദനീയമാണ്: ഇത് നിഷിദ്ധവുമാണ്' (എന്നിങ്ങിനെ); നിങ്ങൾ അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമക്കുവാൻ വേണ്ടി. [അതാണതിന്റെ കലാശമാകുക.]

إِنَّ ٱلَّذِينَ يَفْتَرُونَ عَلَى ٱللَّهِ ٱلْكَذِبَ لَا يُفْلِحُونَ ﴿١١٦﴾

നിശ്ചയമായും, അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമക്കുന്നവർ വിജയിക്കുകയില്ല.

مَتَـٰعٌ قَلِيلٌ وَلَهُمْ عَذَابٌ أَلِيمٌ ﴿١١٧﴾

﴾117﴿ അൽപ (മാത്ര) മായ ഒരു സുഖാനുഭവം! അവർക്ക് വേദനയേറിയ ശിക്ഷയുമുണ്ടായിരിക്കും.

﴾116﴿ وَلَا تَقُولُوا നിങ്ങൾ പറയുകയും ചെയ്യരുത് لِمَا تَصِفُ വിവരിക്കുന്നതിനാൽ أَلْسِنَتُكُمُ നിങ്ങളുടെ നാവുകൾ الْكَذِبَ വ്യാജം هَٰذَا ഇത് حَلَالٌ അനുവദനീയ മാണ് وَهَٰذَا ഇത് حَرَامٌ നിഷിദ്ധമാണ് لِتَفْتَرُوا നിങ്ങൾ കെട്ടിയുണ്ടാക്കുവാൻ വേണ്ടി عَلَى اللَّهِ അല്ലാഹുവിന്റെ മേൽ (പേരിൽ) الْكَذِبَ വ്യാജം إِنَّ നിശ്ചയമായും الَّذِينَ يَفْتَرُونَ കെട്ടിച്ചമക്കുന്നവർ عَلَى اللَّهِ അല്ലാഹുവിന്റെ മേൽ الْكَذِبَ വ്യാജം لَا يُفْلِحُونَ അവർ വിജയിക്കുകയില്ല ﴾117﴿ مَتَاعٌ ഒരു സുഖാനുഭവം, സുഖം, ഉപയോഗം قَلِيلٌ അൽപ മായ, കുറഞ്ഞ وَلَهُمْ അവർക്കുണ്ട്താനും عَذَابٌ ശിക്ഷ أَلِيمٌ വേദനയേറിയ

---

എന്തെങ്കിലും തെളിവോ വല്ല പ്രമാണമോ കൂടാതെ, സ്വന്തം നാവിനാൽ ഉരുവിടുന്ന ചില ന്യായങ്ങളുടെ അടിസ്ഥാനത്തിൽ, അല്ലാഹു ഹലാലാക്കി (അനുവദനീയമാക്കി)യ ചില വസ്തുക്കളെ ഹറാമും (നിഷിദ്ധവും), ഹറാമാക്കിയ ചില വസ്തുക്കളെ ഹലാലുമാക്കിക്കൊണ്ട് മുശ്രിക്കുകൾ മതവിധികൾ കെട്ടിയുണ്ടാക്കിയിരുന്നതിനെക്കുറിച്ച് ആക്ഷേപിക്കുകയാണ്. മതത്തിൽ ഹലാലെന്നും ഹറാമെന്നും വിധി കൽപിക്കുവാനുള്ള അധികാരവും, അവകാശവും അല്ലാഹുവിനായിരിക്കെ, ഇത് അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമക്കലാണല്ലോ. അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമക്കുന്നവർ ഒരിക്കലും വിജയിക്കുകയില്ല. ഇഹത്തിൽ വെച്ച് തുച്ഛമായ വല്ല കാര്യലാഭവും ലഭിച്ചേക്കാമെങ്കിലും പരലോകത്ത് അവർക്ക് കഠിനശിക്ഷയായിരിക്കും ഫലം എന്ന് സാരം.

മുശ്രിക്കുകളെ സംബന്ധിച്ചിടത്തോളം ശവം, പന്നിമാംസം മുതലായവയെ അവർ അനുവദനീയമായി ഗണിച്ചിരുന്നു. 'ബഹീറത്ത്' 'സാഇബത്ത്' എന്നും മറ്റുമുള്ള പേരുകളിൽ പല കാലികളെയും വിഗ്രഹങ്ങൾക്ക് വഴിപാടാക്കി വിടലും പതിവായിരുന്നു. ചിലതിനെ പുരുഷന്മാർക്ക് മാത്രം അനുവദനീയവും, സ്ത്രീകൾക്ക് നിഷിദ്ധവുമാക്കി വെക്കുകയും ചെയ്തിരുന്നു. (5:106: 6:139 മുതലായ സ്ഥലങ്ങൾ നോക്കുക) ഇത്തരം സംഗതികളെ സൂചിപ്പിച്ചുകൊണ്ടാകുന്നു ഇത് അനുവദനീയമെന്നും, ഇത് നിഷിദ്ധമെന്നും പറയരുതെന്ന് വിരോധിച്ചിരിക്കുന്നത്. എന്നാൽ ഇബ്നുകഥീർ (റ) ചൂണ്ടിക്കാട്ടിയത് പോലെ-ഈ സംഗതികൾ മാത്രമല്ല ഈ വിരോധത്തിൽ അടങ്ങിയിരിക്കുന്നത്. അംഗീകൃതമായ തെളിവുകളുടെ അടിസ്ഥാനത്തിലല്ലാതെ നിർമിക്കപ്പെടുന്ന അനാചാരങ്ങളും, ഖുർആനിന്നും സുന്നത്തിന്നും എതിരായി പുറപ്പെടുവിക്കുന്ന ഫത്‌വകളും നിയമങ്ങളുമെല്ലാം തന്നെ, അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമക്കുന്നതിൽ ഉൾപ്പെടുന്നു. അബൂനദ്റഃ (റ) പറഞ്ഞതായി ഇബ്നു അബീഹാതിം (റ) ഉദ്ധരിച്ചിരിക്കുന്നു: 'സൂറത്തുന്നഹ്‌ലിലെ وَلَا تَقُولُوا الخ എന്നുള്ള (ഈ) വചനം ഞാൻ വായിച്ചു. അതിനാൽ, അന്നു മുതൽ ഇന്നുവരെ ഞാൻ ഫത്‌വാ (മതകാര്യങ്ങളിൽ വിധി) നൽകുവാൻ ഭയപ്പെട്ടുകൊണ്ടിരിക്കുകയാണ്.

وَعَلَى ٱلَّذِينَ هَادُوا۟ حَرَّمْنَا مَا قَصَصْنَا عَلَيْكَ مِن قَبْلُ ۖ وَمَا ظَلَمْنَٰهُمْ وَلَٰكِن كَانُوٓا۟ أَنفُسَهُمْ يَظْلِمُونَ ﴿١١٨﴾

**﴾118﴿ യഹൂദികളായവരുടെ മേലും (തന്നെ) മുമ്പ് നാം നിനക്ക് വിവരിച്ചുതന്നവയെ നാം നിഷിദ്ധമാക്കി. അവരോട് നാം അനീതി ചെയ്തിട്ടില്ല; എങ്കിലും അവർ അവരോട് തന്നെയായിരുന്നു അനീതി ചെയ്തിരുന്നത്.**

﴾118﴿ وَعَلَى الَّذِينَ യാതൊരുവരുടെ മേൽ هَادُوا യഹൂദരായ حَرَّمْنَا നാം നിഷിദ്ധമാക്കി مَا قَصَصْنَا നാം കഥനം ചെയ്തത്, (വിവരിച്ചത്) عَلَيْكَ നിനക്ക്, നിന്റെമേൽ مِن قَبْلُ മുമ്പ് وَمَا ظَلَمْنَاهُمْ നാം അവരോട് അനീതി, (അക്രമം) ചെയ്തിട്ടുമില്ല وَلَٰكِن كَانُوا എങ്കിലും അവരായിരുന്നു أَنفُسَهُمْ തങ്ങളോട് തന്നെ, അവരുടെ സ്വന്തങ്ങളെ يَظْلِمُونَ അക്രമിക്കും (അനീതി ചെയ്യും)

---

അൽപം ചില ഭക്ഷ്യവസ്തുക്കളെ മാത്രമേ അല്ലാഹു നിഷിദ്ധമാക്കി നിയമിച്ചിട്ടുള്ളൂവെന്ന് 115-ാം വചനത്തിൽ പ്രസ്താവിച്ചുവല്ലോ. എന്നാൽ, യഹൂദികളുടെമേൽ മുമ്പ് നിങ്ങൾക്ക് വിവരിച്ചുതന്നിട്ടുള്ള ചില വസ്തുക്കളെ നിഷിദ്ധമാക്കിയിരുന്നത് ശരിയാണെന്നും, അത് അവരോട് അല്ലാഹു ചെയ്ത ഒരു അനീതിയായിരുന്നില്ല-അവർ സ്വയം ചെയ്ത അക്രമങ്ങളുടെ ഫലമായിരുന്നു-എന്നുമാണ് ഈ വചനത്തിൽ പ്രസ്താവിച്ചതിന്റെ സാരം. 'മുമ്പ് വിവരിച്ചുതന്നത്' എന്ന് പറഞ്ഞത് സൂറഃഅൻആം 146-ാം വചനത്തിലാകുന്നു. നഖമുള്ള വസ്തുക്കളെയും, ആടുമാടുകളുടെ കൊഴുപ്പുകളും അവർക്ക് നിഷിദ്ധമാക്കിയിരുന്നുവെന്നും, അതവരുടെ ധിക്കാരം മൂലമായിരുന്നുവെന്നുമാണ് അവിടെ പറഞ്ഞതിന്റെ ചുരുക്കം. കൂടുതൽ വിവരം അവിടെ കഴിഞ്ഞുപോയിട്ടുണ്ട്. കൂടാതെ, അവരുടെ അക്രമം നിമിത്തം വിശിഷ്ടമായ ചില വസ്തുക്കളെ അവരുടെ മേൽ നിഷിദ്ധമാക്കപ്പെട്ടിരിക്കുന്നുവെന്ന് സൂ: നിസാഉ് 160 ലും കാണാം.

ثُمَّ إِنَّ رَبَّكَ لِلَّذِينَ عَمِلُوا۟ ٱلسُّوٓءَ بِجَهَٰلَةٍ ثُمَّ تَابُوا۟ مِنۢ بَعْدِ ذَٰلِكَ وَأَصْلَحُوٓا۟ إِنَّ رَبَّكَ مِنۢ بَعْدِهَا لَغَفُورٌ رَّحِيمٌ ﴿١١٩﴾

**﴾119﴿ പിന്നീട്, നിശ്ചയമായും, നിന്റെ റബ്ബ്, വിഡ്ഢിത്തം (അഥവാ വിവരക്കേട്) നിമിത്തം തിന്മ പ്രവർത്തിക്കുകയും, പിന്നീട് അതിന് ശേഷം പശ്ചാത്തപിക്കുകയും, നന്നായിത്തീരുകയും ചെയ്തവർക്ക്, (അതെ) നിശ്ചയമായും നിന്റെ റബ്ബ് അതിന് ശേഷം വളരെ പൊറുക്കുന്നവനും, കരുണാനിധിയും തന്നെയാകുന്നു.**

---

﴾119﴿ ثُمَّ പിന്നീട്, പിന്നെ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لِلَّذِينَ عَمِلُوا പ്രവർത്തിച്ചവർക്ക് السُّوءَ തിന്മയെ, മോശം بِجَهَالَةٍ വിഡ്ഢിത്തംകൊണ്ട്, വിവരക്കേട് നിമിത്തം ثُمَّ تَابُوا പിന്നെ അവർ പശ്ചാത്തപിച്ചു مِن بَعْدِ ശേഷം ذَٰلِكَ അതിന്റെ وَأَصْلَحُوا അവർ നന്നായിത്തീരുകയും ചെയ്തു, (കർമങ്ങളെ) നന്നാക്കുകയും ചെയ്തു إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് مِن بَعْدِهَا അതിന് ശേഷം لَغَفُورٌ പൊറുക്കുന്നവൻ തന്നെയാണ് رَحِيمٌ കരുണാനിധിയാണ്.

---

അല്ലാഹുവിന്റെ പേരിൽ നിയമങ്ങൾ കെട്ടിയുണ്ടാക്കുക പോലെയുള്ള ഗുരുതരമായ പാപങ്ങൾ വല്ലതും വിവരക്കേട് കൊണ്ട് ചെയ്തുപോയാൽ തന്നെയും പിന്നീട് ഖേദിച്ചുമടങ്ങി സ്വന്തം നില നന്നാക്കിത്തീർത്താൽ അല്ലാഹു പൊറുത്തുകൊടുക്കുകയും

കരുണ ചെയ്യുകയും ചെയ്യുന്നതാണെന്ന് സത്യവിശ്വാസികളെ സമാധാനിപ്പിക്കുകയാണ്.

## വിഭാഗം - 16

إِنَّ إِبْرَٰهِيمَ كَانَ أُمَّةً قَانِتًا لِّلَّهِ حَنِيفًا وَلَمْ يَكُ مِنَ ٱلْمُشْرِكِينَ ﴿١٢٠﴾

**﴾120﴿ നിശ്ചയമായും ഇബ്‌റാഹീം, അല്ലാഹുവിനോട് ഭക്ത്യാനുസരണ മുള്ള ഋജുമാനസനായ ഒരു (പ്രത്യേക) സമുദായം (അഥവാ മാതൃകാനേതാവ്) ആയിരുന്നു. അദ്ദേഹം മുശ്‌രിക്കുകളിൽപെട്ടവനാ യിരുന്നിട്ടുമില്ല.**

شَاكِرًا لِّأَنْعُمِهِ ۚ ٱجْتَبَىٰهُ وَهَدَىٰهُ إِلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿١٢١﴾

**﴾121﴿ അവന്റെ [അല്ലാഹുവിന്റെ] അനുഗ്രഹങ്ങൾക്ക് നന്ദി കാണിക്കു ന്നവൻ (ആയിരുന്നു). അദ്ദേഹത്തെ അവൻ തിരഞ്ഞെടുക്കുകയും, നേരെ (ചൊവ്വെ) യുള്ള ഒരു പാതയിലേക്ക് അദ്ദേഹത്തെ അവൻ നയിക്കുകയും ചെയ്തിരിക്കുന്നു.**

وَءَاتَيْنَٰهُ فِى ٱلدُّنْيَا حَسَنَةً ۖ وَإِنَّهُۥ فِى ٱلْءَاخِرَةِ لَمِنَ ٱلصَّٰلِحِينَ ﴿١٢٢﴾

**﴾122﴿ ഇഹത്തിൽ അദ്ദേഹത്തിന് നാം നന്മ നൽകുകയും ചെയ്തു. അദ്ദേഹം പരലോകത്തിലാകട്ടെ, സദ് വൃത്തന്മാരിൽപെട്ടവൻ തന്നെ.**

ثُمَّ أَوْحَيْنَآ إِلَيْكَ أَنِ ٱتَّبِعْ مِلَّةَ إِبْرَٰهِيمَ حَنِيفًا ۖ وَمَا كَانَ مِنَ ٱلْمُشْرِكِينَ ﴿١٢٣﴾

**﴾123﴿ പിന്നീട് (ഇപ്പോൾ), നിനക്ക് നാം 'വഹ്‌യ്; [സന്ദേശം] നൽകിയിരിക്കുന്നു: ഋജുമാനസനായ നിലയിൽ (ആയിരുന്ന) ഇബ്‌റാഹീ മിന്റെ മാർഗത്തെ പിൻപറ്റണമെന്ന്; അദ്ദേഹം മുശ്‌രിക്കുകളിൽപെട്ടവനാ യിരുന്നതുമില്ല.**

---

﴾120﴿ إِنَّ إِبْرَاهِيمَ നിശ്ചയമായും ഇബ്‌റാഹീം كَانَ ആകുന്നു, ആയിരുന്നു أُمَّةً ഒരു സമുദായം (മാതൃകാ നേതാവ്) قَانِتًا ഭക്തിയുള്ള, ഒതുക്കമുള്ള, അനുസരണമുള്ള (വൻ) لِلَّهِ അല്ലാഹുവിന്, അല്ലാഹുവോട് حَنِيفًا ഋജുമാനസനായ (നിഷ്കളങ്കഹൃദയനായ) وَلَمْ يَكُ അദ്ദേഹം ആയിരുന്നില്ല, ആയിട്ടില്ല مِنَ الْمُشْرِكِينَ മുശ്‌രിക്കുകളിൽ (പങ്കുചേർക്കു ന്നവരിൽ-ബഹുദൈവ വിശ്വാസികളിൽ) പെട്ട (വൻ) ﴾121﴿ شَاكِرًا നന്ദി കാണിക്കു ന്നവൻ, നന്ദി കാണിച്ചുകൊണ്ട് لِأَنْعُمِهِ അവന്റെ അനുഗ്രഹങ്ങൾക്ക് اجْتَبَاهُ അദ്ദേഹത്തെ അവൻ തിരഞ്ഞെടുത്തിരിക്കുന്നു وَهَدَاهُ അദ്ദേഹത്തെ നയിക്കുക (വഴിചേർക്കുകയും)

ചെയ്തിരിക്കുന്നു إِلَىٰ صِرَاطٍ ഒരു പാത (വഴി) യിലേക്ക് مُّسْتَقِيمٍ ചൊവ്വായ, നേരെയുള്ള ﴾122﴿ وَآتَيْنَاهُ അദ്ദേഹത്തിന് നാം നൽകുകയും ചെയ്തു فِي الدُّنْيَا ഇഹത്തിൽ حَسَنَةً നന്മ, നല്ലത് وَإِنَّهُ അദ്ദേഹമാകട്ടെ, നിശ്ചയമായും അദ്ദേഹം فِي الْآخِرَةِ പരലോകത്തിൽ لَمِنَ الصَّالِحِينَ സദ്‌വൃത്തരിൽപെട്ട (വൻ) തന്നെ ﴾123﴿ ثُمَّ أَوْحَيْنَا പിന്നെ നാം വഹ്‌യ് നൽകി إِلَيْكَ നിനക്ക്, നിന്നിലേക്ക് أَنِ اتَّبِعْ നീ പിൻപറ്റുക എന്ന് مِلَّةَ മാർഗത്തെ إِبْرَاهِيمَ ഇബ്‌റാഹീമിന്റെ حَنِيفًا ഋജുമാനസ (നിഷ്ക്കളങ്ക ഹൃദയ) നായ നിലയിലുള്ള وَمَا كَانَ അദ്ദേഹം ആയിരുന്നുമില്ല مِنَ الْمُشْرِكِينَ മുശ്‌രിക്കു (ബഹുദൈവ വിശ്വാസി) കളിൽപ്പെട്ട (വൻ)

---

മുശ്‌രിക്കുകൾ മതാചാരങ്ങളായി ആചരിച്ചുവന്നിരുന്ന ശിർക്ക് പരമായ പല കാര്യങ്ങളെക്കുറിച്ചും മുമ്പ് പ്രസ്താവിച്ചു. ഇബ്‌റാഹീം നബി(അ) യുടെ പിൻഗാമികളും, അദ്ദേഹത്തിന്റെ മാതൃകയും, നടപടിക്രമവും സ്വീകരിച്ചുവരുന്നുവെന്ന നിലക്കാണ് അതെല്ലാം അവർ ആചരിച്ചുവന്നിരുന്നതും. വാസ്തവത്തിൽ അദ്ദേഹം സ്വീകരിച്ചുവന്നിരുന്ന മാർഗമാകട്ടെ, അതിനെല്ലാം കടകവിരുദ്ധവുമായിരുന്നു. അതുകൊണ്ട് അദ്ദേഹത്തിന്റെ യഥാർഥ സ്ഥിതി ഇന്നിന്ന പ്രകാരമായിരുന്നുവെന്നും, അദ്ദേഹം സ്വീകരിച്ചിരുന്ന അതേമാർഗം സ്വീകരിക്കുവാനും, അത് പ്രബോധനം ചെയ്യുവാനും തന്നെയാണ് നബി തിരുമേനിﷺയോട് കൽപിച്ചിരിക്കുന്നതെന്നും അല്ലാഹു ചൂണ്ടിക്കാണിക്കുകയാണ്.

'സമുദായം, സമൂഹം' എന്നീ അർഥങ്ങളിലാണ് أمة (ഉമ്മത്ത്) എന്ന വാക്ക് സാധാരണ ഉപയോഗിക്കപ്പെടാറുള്ളതെന്നും, ചിലപ്പോൾ വേറെ അർഥങ്ങളിലും അത് ഉപയോഗിക്കപ്പെടാറുണ്ടെന്നും, അവയിൽ ഒന്ന് മാതൃകാനേതാവ്' എന്നാണെന്നും സൂ: ഹൂദിലെ 8-ാം വചനത്തിന്റെ വിവരണത്തിൽ നാം വിവരിച്ചുവല്ലോ. ഒരു വമ്പിച്ച സമുദായത്തിന് മാതൃകയും, നേതൃത്വവും നൽകിയ മഹാനായത് കൊണ്ട് ഇബ്‌റാഹീം (അ) ഒരു പ്രത്യേക സമുദായം തന്നെയാണെന്ന് പറയത്തക്കവിധം ശ്രേഷ്ഠനും ഉത്തമനും തന്നെയാണ് താനും. അദ്ദേഹത്തെപ്പറ്റി അല്ലാഹു ഇവിടെ പ്രശംസിച്ചുപറഞ്ഞ കാര്യങ്ങൾ ശ്രദ്ധിക്കുക:

(1) അല്ലാഹുവിനോട് ഭക്തിയും അനുസരണവും ഉള്ളവനായിരുന്നു.

(2) വക്രമാർഗങ്ങളിലേക്കൊന്നും തുനിയാതെ നേർമാർഗത്തിൽ ഉറച്ചുനിൽക്കുന്ന ഋജുമാനസനായിരുന്നു.

(3) ശിർക്കിന്റെ പ്രവർത്തനങ്ങളിലൊന്നും അകപ്പെടാതെ തൗഹീദിൽ അടിയുറച്ചവനായിരുന്നു.

(4) അല്ലാഹുവിന്റെ അനുഗ്രഹങ്ങൾക്ക് നന്ദിയുള്ളവനായിരുന്നു.

(5) അല്ലാഹു അദ്ദേഹത്തെ തിരഞ്ഞെടുത്തിരിക്കുന്നു. അതെ, അദ്ദേഹത്തെ അവൻ നേർമാർഗത്തിന്റെ മാതൃകയും, സൻമാർഗികളുടെ നേതാവും, ശിർക്കിന്റെ കണ്ഠകോടാലിയും, തൗഹീദിന്റെ പതാകവാഹകനുമാക്കി ഉയർത്തിയിരിക്കുന്നു.

(6) ചൊവ്വായ മാർഗത്തിലേക്ക് അദ്ദേഹത്തെ അല്ലാഹു നയിച്ചിരിക്കുന്നു. അല്ലാഹു നേർമാർഗത്തിലേക്ക് നയിച്ചുകൊടുത്തവർ പിന്നെ വഴിതെറ്റുന്ന പ്രശ്നമില്ലല്ലോ.

(7) ഇഹത്തിൽ അവൻ അദ്ദേഹത്തിന് നന്മ നൽകിയിരിക്കുന്നു. ഇഹത്തിൽ വെച്ച് അദ്ദേഹത്തിന് സിദ്ധിച്ച നിസ്തുലമായ നന്മകൾ കുറച്ചൊന്നുമല്ല. വേദക്കാരും, അവരുമായി ബന്ധപ്പെട്ടവരുമായ എല്ലാ സമുദായങ്ങൾക്കിടയിലും കാലാവസാനം വരെ അദ്ദേഹത്തിന്റെ സൽപേരും സൽകീർത്തിയും നിലനിൽക്കുന്നുവെന്നുള്ളത് അവയിൽ ഒന്നത്രെ.

(8) പരലോകത്ത് സദ്‌വൃത്തൻമാരുടെ കൂട്ടത്തിലായിരിക്കും അദ്ദേഹം. പരലോകത്ത് മനുഷ്യന് ലഭിക്കുവാനുള്ള സർവ്വനേട്ടങ്ങളുടെയും മാനദണ്ഡം അവൻ സദ്‌വൃത്തനും സൽക്കർമിയും ആയിരിക്കുകയെന്നതാണല്ലോ.

ഇബ്റാഹീം നബി(അ)യുടെ ഉൽകൃഷ്ടഗുണങ്ങളും സ്ഥാനമാനങ്ങളും ചൂണ്ടിക്കാട്ടിയശേഷം, അദ്ദേഹം സ്വീകരിച്ചുവന്ന അതേ മാർഗവും നടപടിക്രമവും, പിൻപറ്റുവാനാണ് നബിﷺയോട് കൽപിച്ചിരിക്കുന്നതെന്ന് അല്ലാഹു ഉണർത്തുന്നു. ഇതോടുകൂടി, മുകളിൽ പറഞ്ഞ അദ്ദേഹത്തിന്റെ രണ്ട് ഗുണങ്ങളെ വീണ്ടും ആവർത്തിച്ച് ഓർമിപ്പിക്കുകയും ചെയ്തിരിക്കുന്നു. അദ്ദേഹം വക്രമാർഗങ്ങളെല്ലാം വിട്ട് നേർമാർഗത്തിൽ മാത്രം ഉറച്ചുനിന്ന നിഷ്ക്കളങ്കഹൃദയനായിരുന്നു (حَنِيفًا) എന്നും, ശിർക്കിന്റെ മാർഗങ്ങളിലൊന്നും അദ്ദേഹം പ്രവേശിക്കാറുണ്ടായിരുന്നില്ല (وَمَا كَانَ مِنَ الْمُشْرِكِينَ) എന്നുമാണത്. എല്ലാ സൽഗുണങ്ങളുടെയും ഉറവിടം ഈ രണ്ട് ഗുണങ്ങളാണല്ലോ. നബി തിരുമേനിﷺയുടെ പ്രബോധനമാർഗത്തിന്റെ അടിത്തറയും അവ തന്നെ.

إِنَّمَا جُعِلَ ٱلسَّبْتُ عَلَى ٱلَّذِينَ ٱخْتَلَفُوا۟ فِيهِ ۚ وَإِنَّ رَبَّكَ لَيَحْكُمُ بَيْنَهُمْ يَوْمَ ٱلْقِيَـٰمَةِ فِيمَا كَانُوا۟ فِيهِ يَخْتَلِفُونَ ﴿١٢٤﴾

**﴿124﴾ 'ശബ്ബത്ത്' (ആചരണം) ഏർപ്പെടുത്തിയിരിക്കുന്നത്, അതിൽ ഭിന്നാഭിപ്രായത്തിലായവരുടെ മേൽ മാത്രമാകുന്നു. നിശ്ചയമായും നിന്റെ റബ്ബ്, യാതൊന്നിൽ അവർ ഭിന്നാഭിപ്രായത്തിലായിക്കൊണ്ടിരിക്കുന്നുവോ അതിൽ, അവർക്കിടയിൽ ക്വിയാമത്ത് നാളിൽ വെച്ച്, വിധി കൽപിക്കുക തന്നെ ചെയ്യും.**

---

﴿124﴾ إِنَّمَا جُعِلَ ആക്കപ്പെടുക (ഏർപ്പെടുത്തപ്പെടുക) മാത്രം ചെയ്തിരിക്കുന്നു السَّبْتُ ശബ്ബത്ത് (ആചരണം) عَلَى الَّذِينَ യാതൊരുവരുടെ മേൽ (മാത്രം) اخْتَلَفُوا അവർ ഭിന്നാഭിപ്രായത്തിലായി فِيهِ അതിൽ وَإِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَيَحْكُمُ അവൻ വിധിക്കുക തന്നെ ചെയ്യും بَيْنَهُمْ അവർക്കിടയിൽ يَوْمَ الْقِيَامَةِ ക്വിയാമത്ത് നാളിൽ فِيمَا യാതൊന്നിൽ كَانُوا അവരായിരുന്നു فِيهِ അതിൽ يَخْتَلِفُونَ അവർ ഭിന്നാഭിപ്രായത്തിലാകും.

---

ഇബ്റാഹീം നബി(അ)യുടെ മാർഗം പിൻപറ്റുവാൻ നബിﷺയോട് കൽപിച്ചിരിക്കുകയാണല്ലോ. അങ്ങിനെയാണെങ്കിൽ, അദ്ദേഹത്തിന്റെ പിൻതുടർച്ചക്കാരായ വേദക്കാർ ശനിയാഴ്ച ദിവസം ആഴ്ചതോറും ആചരിച്ചുവരുന്ന ശബ്ബത്താചരണം എന്ത് കൊണ്ട്

നബിﷺ നടത്തുന്നില്ല? അതേ സമയം വെള്ളിയാഴ്ച പ്രധാന ദിവസമായി ആചരിക്കുകയും ചെയ്യുന്നു? എന്ന് ചോദിക്കപ്പെടുന്നതിനുള്ള മറുപടിയാണിത്. ശബ്ബത്തിന്റെ ആചരണം ഇബ്റാഹീംനബി (അ)യുടെ കാലശേഷമാണ് നിയമിക്കപ്പെട്ടിരിക്കുന്നത്. അത് ആരുടെ മേൽ നിയമിക്കപ്പെട്ടിരിക്കുന്നുവോ അവർ തന്നെയാണ് അതിൽ ഭിന്നിക്കുകയും ചെയ്തിരിക്കുന്നത്. അതുകൊണ്ട് ആ വിഷയത്തിൽ അവരോട് യോജിക്കാത്തതിന്റെ പേരിൽ നബിﷺ ഇബ്റാഹീംനബി(അ)യുടെ മാർഗത്തിന് വിരുദ്ധമായി പ്രവർത്തിക്കുന്നുവെന്ന് പറയുവാനില്ല. അവരുടെ ഭിന്നതയെക്കുറിച്ചുള്ള തീരുമാനം അല്ലാഹു ക്വിയാമത്ത് നാളിൽ നടത്തിക്കൊള്ളുകയും ചെയ്യും എന്നത്രെ മറുപടിയുടെ സാരം.

ഇമാം ശാഫിഈ, ബുഖാരീ, മുസ്ലിം (റ) എന്നിവർ അബൂഹുറയ്റഃ (റ) യിൽ നിന്നുദ്ധരിച്ച ഒരു ഹദീഥിൽ നബിﷺ പറയുന്നു: 'നാം അവസാനം വന്നവരാകുന്നു, ക്വിയാമത്തു നാളിൽ നാം മുമ്പൻമാരുമായിരിക്കും. പക്ഷേ, അവർക്ക് (വേദക്കാർക്ക്) നമ്മുടെ മുമ്പ് വേദഗ്രന്ഥം നൽകപ്പെടുകയും, നമുക്ക് അവരുടെ ശേഷം നൽകപ്പെടുകയും ചെയ്തിരിക്കുന്നു. പിന്നെ, ഈ ദിവസ (വെള്ളിയാഴ്ച ദിവസ) മാണ് അവരുടെ മേൽ നിയമിക്കപ്പെട്ടിരിക്കുന്നത്. എന്നിട്ട് അവരതിൽ ഭിന്നിച്ചു. എന്നാൽ അല്ലാഹു നമ്മെ അതിലേക്ക് വഴിചേർത്തു തന്നിരിക്കുന്നു. അങ്ങനെ മനുഷ്യർ അതിൽ നമ്മുടെ പിന്നിലാണുള്ളതും. യഹൂദികൾ നാളെയും, ക്രിസ്ത്യാനികൾ മറ്റന്നാളും'. ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി ഇപ്രകാരം നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'മൂസാ നബി(അ) യഹൂദികളോട് ജുമുഅഃദിനം (വെള്ളിയാഴ്ച) ആചരിക്കുവാൻ കൽപിച്ചു. ആഴ്ചയിൽ ഒരു ദിവസം നിങ്ങൾ അല്ലാഹുവിന്നായി (ആരാധനാകർമങ്ങൾക്ക് വേണ്ടി) ഒഴിഞ്ഞിരിക്കണം. അന്ന് നിങ്ങൾ ജോലികളൊന്നും ചെയ്യരുത് എന്ന് പറഞ്ഞു. അത് വെള്ളിയാഴ്ചയായിരുന്നു. അവർ അതിന് വിസമ്മതിച്ചു. അല്ലാഹു സൃഷ്ടിയിൽ നിന്ന് ഒഴിവായ ദിവസമല്ലാതെ മറ്റൊന്നും ഞങ്ങൾക്കാവശ്യമില്ല എന്നവർ പറഞ്ഞു. ഇത് ശനിയാഴ്ചയാണ്. അങ്ങനെ ആ ദിവസം അദ്ദേഹം അവരിൽ നിശ്ചയിക്കുകയും, അവരുടെമേൽ (കർമങ്ങൾ) കർശനമാക്കുകയും ചെയ്തു. പിന്നീട് ഈസാ നബി(അ)യും വെള്ളിയാഴ്ച കൊണ്ടുവന്നു. അപ്പോൾ ക്രിസ്ത്യാനികൾ പറഞ്ഞു: അവരുടെ പെരുന്നാൾ ദിവസം നമ്മുടെ പെരുന്നാളിന് ശേഷമായിരിക്കുവാൻ ഞങ്ങൾ ഇഷ്ടപ്പെടുന്നില്ല. അങ്ങനെ, അവർ ഞായറാഴ്ച സ്വീകരിച്ചു.

ശബ്ബത്തിൽ അവർ ഭിന്നിച്ചു (اخْتَلَفُوا فِيهِ) എന്നതിന്റെ താൽപര്യം, വേദക്കാർ അവരുടെ നബിമാരുടെ നിർദ്ദേശം സ്വീകരിക്കാതിരുന്നുവെന്നാണെന്ന് മേലുദ്ധരിച്ചതിൽ നിന്ന് മനസ്സിലാക്കാം. ശബ്ബത്ത് നാളിനെ യഥാവിധി ആചരിക്കാതെ യഹൂദികളിൽ ചിലർ അന്ന് മൽസ്യം പിടിച്ചതും അതിനെത്തുടർന്ന് അവരെ ശിക്ഷിച്ചതും അല്ലാഹു (7:163-166) വിവരിച്ചിട്ടുണ്ടല്ലോ. അതാണിവിടെ ഉദ്ദേശ്യമെന്ന് വ്യാഖ്യാതാക്കൾ പറയുന്നു. ഇതിന് ഇവിടെ പ്രസക്തി കാണുന്നില്ല. യഹൂദികൾക്കിടയിലുള്ള ഭിന്നിപ്പാണ് ഉദ്ദേശ്യമെന്നും ചിലർ പറയുന്നു. യഹൂദികൾക്കിടയിൽ ശബ്ബത്ത് നാളിന്റെ ആചരണ സ്വഭാവത്തിൽ ഭിന്നിപ്പുണ്ടായിട്ടുണ്ടെങ്കിൽ തന്നെയും ദിവസനിർണയത്തിൽ ഭിന്നിപ്പുണ്ടായിട്ടില്ലെന്നുള്ളതും പ്രസ്താവ്യമാകുന്നു. യഹൂദികൾക്കും, അവരിൽനിന്ന് ക്രിസ്ത്യാനികളായിത്തീർന്നവർക്കും ഇടയിൽ മാത്രമേ അതിൽ ഭിന്നിപ്പുണ്ടായിട്ടുള്ളൂ. ഇത് പോലെത്തന്നെ, ഇബ്റാഹീം നബി(അ) വെള്ളിയാഴ്ച ആചരിച്ചുവന്നിരുന്നുവെന്നും ചിലർ പ്രസ്താവിച്ചുകാണുന്നു. ഇതിനും തെളിവുകളില്ല. ഈസാനബി(അ)യുടെ കാലത്ത് ശനിയാഴ്ച ദിവസം തന്നെയായിരുന്നു ശബ്ബത്താചരണം നടന്നിരുന്നതെന്നും പിന്നീട് ക്രിസ്തീയ സഭകളാണ്

അതിനു പകരം ഞായറാഴ്ചയുടെ ആചരണം നടപ്പിൽ വരുത്തിയതെന്നും ക്രിസ്ത്യാനികളുടെ രേഖകളിൽനിന്ന് വ്യക്തമാണ്. *(*)*

ഇബ്റാഹീംനബി(അ)യുടെ മാർഗത്തെയാണ് പിൻപറ്റേണ്ടതെന്ന് കൽപിച്ചശേഷം, അദ്ദേഹം ആ മാർഗത്തിലേക്ക് ജനങ്ങളെ ക്ഷണിച്ചിരുന്ന പ്രകാരം അതിലേക്ക് ക്ഷണിക്കുവാനും നബിﷺയോട് അല്ലാഹു കൽപിക്കുന്നു:-

ٱدْعُ إِلَىٰ سَبِيلِ رَبِّكَ بِٱلْحِكْمَةِ وَٱلْمَوْعِظَةِ ٱلْحَسَنَةِ ۖ وَجَـٰدِلْهُم بِٱلَّتِى هِىَ أَحْسَنُ ۚ إِنَّ رَبَّكَ هُوَ أَعْلَمُ بِمَن ضَلَّ عَن سَبِيلِهِۦ ۖ وَهُوَ أَعْلَمُ بِٱلْمُهْتَدِينَ ﴿١٢٥﴾

**[125] (നബിയേ) നിന്റെ റബ്ബിന്റെ മാർഗത്തിലേക്ക് യുക്തിതത്വവും, നല്ല സദുപദേശവും മുഖേന നീ (ജനങ്ങളെ) ക്ഷണിച്ചുകൊള്ളുക. കൂടുതൽ നല്ലതേതോ അതനുസരിച്ച് അവരോട് വിവാദം നടത്തുകയും ചെയ്യുക. നിശ്ചയമായും നിന്റെ റബ്ബ് തന്നെയാണ് അവന്റെ മാർഗം വിട്ട് പിഴച്ചു പോകുന്നവരെപ്പറ്റി ഏറ്റം അറിയുന്നവൻ; അവൻ (തന്നെ), നേർമാർഗം പ്രാപിക്കുന്നവരെപ്പറ്റി ഏറ്റം അറിയുന്നവനുമാകുന്നു.**

﴾125﴿ ادْعُ നീ ക്ഷണിക്കുക, വിളിക്കുക إِلَىٰ سَبِيلِ മാർഗത്തിലേക്ക് رَبِّكَ നിന്റെ റബ്ബിന്റെ بِالْحِكْمَةِ യുക്തി (തത്വം-വിജ്ഞാനം) കൊണ്ട് (മുഖേന) وَالْمَوْعِظَةِ സദുപദേശവും الْحَسَنَةِ നല്ലതായ وَجَادِلْهُمْ അവരോട് തർക്കം (വിവാദം-വാഗ്വാദം- വാദപ്രതിവാദം)

*(*) 'ശബ്ബത്ത്' എന്ന ശീർഷകത്തിൽ വേദപുസ്തക നിഘണ്ടുവിൽ പറയുന്നു: 'ഇക്കാലത്ത് ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമായ ഞായറാഴ്ച പൊതുവെ 'ശബ്ബത്ത്' എന്നും, 'കർത്താവിന്റെ ദിവസം' എന്നും പറഞ്ഞുവരുന്നു. എന്നാൽ, യഹൂദൻമാർ ആഴ്ചവട്ടത്തിന്റെ ഏഴാം ദിവസത്തെ 'ശബ്ബത്ത്' എന്നും, ആദ്യക്രിസ്ത്യാനികൾ ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസത്തെ 'കർത്താവിന്റെ ദിവസ'മെന്നും പറഞ്ഞുവെന്ന് ധരിക്കണം...... ആദ്യ ക്രൈസ്തവ സഭയിൽ, യഹൂദ മതത്തിൽനിന്ന് ക്രിസ്ത്യാനികളായവർ ഏഴാം ദിവസം ശബ്ബത്തായി ആചരിച്ചുവെങ്കിലും ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസം കർത്താവിന്റെ ദിവസമായി ആചരിക്കുക കൂടുതൽ പ്രചാരമായിത്തീരുകയാൽ, ക്രൈസ്തവ സഭയിൽ യഹൂദപ്രമാണം ക്ഷയിച്ചപ്പോൾ കർത്താവിന്റെ ദിവസം ഭൂരിപക്ഷം ജനങ്ങളാൽ ആചരിക്കപ്പെട്ടു. എബ്രായർ ശബ്ബത്തിനെ സംബന്ധിച്ചുള്ള ഭാരമേറിയ കൽപനകളാൽ ജനങ്ങളെ പീഡിപ്പിക്കുന്നത് കണ്ടിട്ട് വി. പൗലോസ് ക്രിസ്ത്യാനികൾ ദിവസങ്ങളെ വിശേഷിപ്പിച്ചിട്ടാവശ്യമില്ലെന്ന് ഉദ്ബോധിപ്പിക്കുന്നു.... ക്രമേണ സഭ വളർന്നുവന്നതോടുകൂടി ദിവസംതോറും ഓരോരുത്തരും ആരാധനക്ക് വരുന്നത് അസാദ്ധ്യമാണെന്ന് കണ്ട് ഒരു നിശ്ചിത ദിവസം ഏർപ്പെടുത്തേണ്ടതായി വന്നു..... ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസം ആരാധനാദിവസമായിത്തീർന്നു.... അതിന് ശബ്ബത്ത് എന്നും പേരിട്ടു.'*

أَحْسَنُ നടത്തുകയും ചെയ്യുക بِٱلَّتِي യാതൊന്നുമായി, യാതൊന്നനുസരിച്ച് هِيَ അത് أَعْلَمُ കൂടുതൽ നല്ലതാണ് إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് هُوَ അവൻ (തന്നെ) നല്ല വണ്ണം (ഏറ്റം കൂടുതൽ) അറിയുന്നവനാണ് بِمَنْ ضَلَّ പിഴച്ച (തെറ്റിയ) വരെപ്പറ്റി عَن سَبِيلِهِ അവന്റെ മാർഗംവിട്ട്, മാർഗത്തിൽ നിന്ന് وَهُوَ أَعْلَمُ അവൻ നല്ലവണ്ണം അറിയുന്നവനു മാണ് بِٱلْمُهْتَدِينَ നേർമാർഗം പ്രാപിക്കുന്നവരെപ്പറ്റി.

---

സത്യമാർഗത്തിലേക്ക് ക്ഷണിക്കുന്നത് നിർബന്ധം ചെലുത്തിയോ, ശക്തിയും സ്വാധീനവും ഉപയോഗിച്ചോ ആവരുത്. അതിന് മൂന്ന് രീതികളാണുള്ളതെന്ന് ഇവിടെ അല്ലാഹു ഈ വചനത്തിൽ ചൂണ്ടിക്കാട്ടുന്നു. (1) യുക്തിതത്വങ്ങൾ (حِكْمَة). (2) നല്ല രൂപത്തിലുള്ള സദുപദേശം (الْمَوْعِظَة الْحَسَنَة). (3) കൂടുതൽ നല്ല രീതിയിലുള്ള വിവാദം (المجادلة بِالَّتِي هِيَ أَحْسَنُ) ഉപദേശിക്കുന്ന വിഷയത്തിന്റെ യഥാർഥം ഗ്രഹിക്കുമാറ് അതിന്റെ യുക്തി, തെളിവ്, ലക്ഷ്യം ആദിയായവ വിവരിച്ചുകൊടുക്കുക എന്ന് ഒന്നാമത്തെതിനും, അനുഷ്ഠിക്കേണ്ടത് അനുഷ്ഠിക്കുവാനും, ഉപേക്ഷിക്കേണ്ടത് ഉപേക്ഷിക്കുവാനും ആവശ്യമായ പ്രോത്സാഹനങ്ങളും പ്രേരണകളും ന്യായങ്ങളും നൽകുകയെന്ന് രണ്ടാമത്തെതിനും സാമാന്യമായി വിവക്ഷ നൽകാം. ആപേക്ഷികമായി നോക്കുമ്പോൾ, ബുദ്ധിയും വിവേകവും ഉള്ളവരിൽ ഒന്നാമത്തെ രീതിയും, സാധാരണക്കാരിൽ രണ്ടാമത്തെ രീതിയും കൂടുതൽ ഫലവത്തായിരിക്കും.

എല്ലാവരും സാത്വികന്മാരും, സത്യാന്വേഷണ തൽപരരുമായിരിക്കയില്ലല്ലോ. അങ്ങിനെയുള്ളവരോട് തർക്കവും വാദവും നടത്തേണ്ടതായി വരും. എന്നാലത്, വായടപ്പിക്കുന്ന തരത്തിലുള്ളതോ ഉത്തരം മുട്ടിക്കുവാൻ വേണ്ടിയോ ആയിരിക്കരുത്. സന്ദർഭത്തിനും ആൾക്കും, പരിതഃസ്ഥിതിക്കും അനുസരിച്ച് കൂടുതൽ നയത്തോടും മയത്തോടും കൂടിയും, സത്യസന്ധമായും ആയിരിക്കേണ്ടതാണ്. സംഭാഷണം പ്രതിയോഗിയുടെ പരാജയത്തെ മാത്രം ഉന്നംവെച്ചുകൊണ്ടാവരുത്. സത്യം ഗ്രഹിപ്പിക്കുകയാവണം ലക്ഷ്യം. സംസാരശൈലിയും ഉപയോഗിക്കുന്ന വാക്കുകളും വെറുപ്പിക്കുന്ന രൂപത്തിലാവരുത്. അല്ലാത്തപക്ഷം, പ്രതിയോഗി ഉത്തരംമുട്ടി പരാജയപ്പെട്ടാൽപോലും സത്യത്തോട് ഇണങ്ങാതിരിക്കുകയായിരിക്കും ഉണ്ടാകുക. ന്യായവും തെളിവും സമർപ്പിക്കുന്നത് ഇരുവിഭാഗക്കാരും അംഗീകരിക്കുന്ന അടിസ്ഥാനം തെറ്റാതെ ആയിരിക്കുകയും വേണം. ഇത്തരം കാര്യങ്ങൾ ഓരോ കക്ഷിയും മനസ്സിരുത്തായ്ക കൊണ്ടാണ് രണ്ട് വ്യത്യസ്തമായ അഭിപ്രായഗതിക്കാർ തമ്മിൽ നടത്തപ്പെടുന്ന ഇന്നത്തെ വാദപ്രതിവാദങ്ങളിൽ ബഹുഭൂരിഭാഗവും ഫലശൂന്യമായിത്തീരുന്നതും, പരസ്പരം വിദ്വേഷം വളർത്തുവാൻ കാരണമായിത്തീരുന്നതും.

ക്ഷണിക്കുന്ന മാർഗവും, രീതിയും എത്രതന്നെ നല്ലതായിരുന്നാലും ക്ഷണിക്കപ്പെടുന്നവരെല്ലാം സത്യം സ്വീകരിക്കുക വിരളമായിരിക്കും. അത് ക്ഷണകർത്താവിന്റെ ചുമതലയുമല്ല. നബി ﷺ യോട് അല്ലാഹു പറയുന്നു .... لَّيْسَ عَلَيْكَ هُدَاهُمْ (അവരെ നേർമാർഗത്തിലാക്കൽ നിന്റെമേൽ ബാധ്യതയില്ല. എങ്കിലും അല്ലാഹു അവൻ ഉദ്ദേശിക്കുന്നവരെ നേർമാർഗത്തിലാക്കുന്നു (2:272) ... إِنَّكَ لَا تَهْدِي مَنْ أَحْبَبْتَ (നിശ്ചയമായും നീ ഇഷ്ടപ്പെട്ടവരെ നീ നേർമാർഗത്തിലാക്കുന്നതല്ല. (28:56). നേർമാർഗത്തിലാക്കൽ (ഹിദായത്ത്) അല്ലാഹുവിന്റെ പ്രവൃത്തിയാണെന്നും, അവൻ ഉദ്ദേശിക്കുന്നവരെയായിരിക്കും അവൻ

നേർമാർഗത്തിലാക്കുന്നതെന്നുമുള്ള വസ്തുത അല്ലാഹു ക്വുർആനിൽ ആവർത്തിച്ചാവർത്തിച്ചു പറഞ്ഞിട്ടുള്ളതാകുന്നു. എന്നാൽ, യുക്തമായ മാനദണ്ഡമൊന്നുമില്ലാതെ കുറേ ആളുകളെ നേർമാർഗത്തിലും, കുറേ ആളുകളെ ദുർമാർഗത്തിലുമായി നിശ്ചയിക്കുമെന്നല്ല ഇതിന്റെ അർഥം. ആരൊക്കെയാണ് നേർമാർഗം സ്വീകരിക്കാതെ പിഴച്ചു പോകുന്നവർ, ആരൊക്കെയാണ് നേർമാർഗം പ്രാപിക്കുന്നവർ എന്നൊക്കെ അവന് നല്ലത്പോലെ അറിയാം. അഥവാ അവനാണ് അത് അറിയുക. ഈ അറിവിന്റെ അടിസ്ഥാനത്തിലായിരിക്കും അത് എന്നത്രെ അവസാനവാക്യം ചൂണ്ടിക്കാട്ടുന്നത്.

وَإِنۡ عَاقَبۡتُمۡ فَعَاقِبُواْ بِمِثۡلِ مَا عُوقِبۡتُم بِهِۦۖ وَلَئِن صَبَرۡتُمۡ لَهُوَ خَيۡرٞ لِّلصَّٰبِرِينَ ﴿١٢٦﴾

**﴾126﴿ നിങ്ങൾ പ്രതികാരനടപടി എടുക്കുന്നപക്ഷം, നിങ്ങളോട് എടുക്കപ്പെട്ടത്പോലെയുള്ള നടപടി കൊണ്ട് (അങ്ങോട്ടും) പ്രതികാര നടപടി എടുത്തുകൊള്ളുവിൻ. നിങ്ങൾ ക്ഷമിച്ചുവെങ്കിലാകട്ടെ, അത് (ആ) ക്ഷമിക്കുന്നവർക്ക് കൂടുതൽ ഉത്തമം തന്നെയാണ്താനും.**

وَٱصۡبِرۡ وَمَا صَبۡرُكَ إِلَّا بِٱللَّهِۚ وَلَا تَحۡزَنۡ عَلَيۡهِمۡ وَلَا تَكُ فِي ضَيۡقٖ مِّمَّا يَمۡكُرُونَ ﴿١٢٧﴾

**﴾127﴿ (നബിയേ) നീ ക്ഷമിച്ചുകൊള്ളുക: നിന്റെ ക്ഷമ അല്ലാഹുവിനെക്കൊണ്ടല്ലാതെ [അല്ലാഹുവിന്റെ സഹായം കൊണ്ടല്ലാതെ ഉണ്ടാകുക] ഇല്ലതാനും. അവരുടെ പേരിൽ നീ വ്യസനിക്കുകയും ചെയ്യരുത്. അവർ (കു) തന്ത്രം പ്രയോഗിക്കുന്നതിനെ സംബന്ധിച്ച് നീ ഞെരുക്കത്തിൽ (മനഃസ്താപത്തിൽ) ആയിരിക്കുകയും അരുത്.**

إِنَّ ٱللَّهَ مَعَ ٱلَّذِينَ ٱتَّقَواْ وَّٱلَّذِينَ هُم مُّحۡسِنُونَ ﴿١٢٨﴾

**﴾128﴿ നിശ്ചയമായും അല്ലാഹു, സൂക്ഷ്മത പാലിച്ചവരുടെകൂടെയാകുന്നു; യാതൊരു കൂട്ടർ (നിഷ്കളങ്കം) സുകൃതം പ്രവർത്തിക്കുന്നവരാണോ അവരുടെ (കൂടെയാകുന്നു).**

---

﴾126﴿ وَإِنۡ عَاقَبۡتُمۡ നിങ്ങൾ പ്രതികാര (ശിക്ഷാ) നടപടി എടുക്കുന്നപക്ഷം فَعَاقِبُوا നിങ്ങൾ പ്രതികാര നടപടി എടുത്തുകൊള്ളുവിൻ بِمِثۡلِ مَا യാതൊന്നുപോലെയുള്ളത് (തുല്യമായത്) കൊണ്ട് عُوقِبۡتُم بِهِ അതുകൊണ്ട് നിങ്ങളോട് പ്രതികാര നടപടി എടുക്കപ്പെട്ടിരിക്കുന്നു وَلَئِن صَبَرۡتُمۡ നിങ്ങൾ ക്ഷമിച്ചുവെങ്കിലോ لَهُوَ അത് തന്നെ خَيۡرٞ നല്ലതാണ്, കൂടുതൽ ഉത്തമമാണ് لِلصَّابِرِينَ ക്ഷമിക്കുന്നവർക്ക് ﴾127﴿ وَاصۡبِرۡ നീ ക്ഷമിക്കുകയും

وَلاتَحْزَنْ ചെയ്യുക وَمَاصَبْرُكَ നിന്റെ ക്ഷമ അല്ല إِلا بِاللَّهِ അല്ലാഹുവിനെക്കൊണ്ടല്ലാതെ നീ വ്യസനിക്കുകയും ചെയ്യരുത് عَلَيْهِمْ അവരെപ്പറ്റി, അവരുടെ പേരിൽ وَلاتَكُ നീ ആയിരിക്കുകയും ചെയ്യരുത് فِي ضَيْقٍ ഇടുക്ക (ഞെരുക്ക)ത്തിൽ مِمَّايَمْكُرُونَ അവർ തന്ത്രം പ്രയോഗിക്കുന്നതിനെ സംബന്ധിച്ച് ﴾128﴿ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു مَعَ കൂടെയാകുന്നു الَّذِينَ اتَّقَوْا സൂക്ഷ്മതപാലിച്ചവർ وَالَّذِينَ യാതൊരുവരുടെയും هُمْ അവർ مُحْسِنُونَ നൻമ പ്രവർത്തിക്കുന്ന (സുകൃതം ചെയ്യുന്ന) വരാണ്, നിഷ്കളങ്കമായി ചെയ്യുന്നവരാണ്

---

സത്യമാർഗത്തിലേക്ക് ക്ഷണിക്കുമ്പോൾ അത് സ്വീകരിക്കാതെ, അതിനെതിരിൽ അക്രമവും, ശത്രുതയും, കുതന്ത്രവും, പ്രയോഗിക്കുന്നവരോട് അനുവർത്തിക്കേണ്ടുന്ന നയമെന്താണെന്ന് പഠിപ്പിക്കുകയാണ്. ഇങ്ങോട്ട് ചെയ്തത് പോലെയുള്ള അക്രമം അതേ അളവിൽ അങ്ങോട്ടും പ്രയോഗിക്കാം. പക്ഷേ, പ്രതികാര നടപടി എടുക്കാതെ ക്ഷമയും വിട്ടുവീഴ്ചയും സ്വീകരിക്കുന്നതാണ് കൂടുതൽ നല്ലതും കരണീയവുമായിട്ടുള്ളതുമെന്ന് ഉപദേശിക്കുന്നു. ഈ തത്വം പലപ്പോഴും ക്വുർആൻ ആവർത്തിച്ചു പറയാറുള്ളതാണ്. ക്ഷമകൈക്കൊള്ളുകയാണ് കൂടുതൽ ഉത്തമമെന്ന് പൊതുവിൽ ഉപദേശിച്ചശേഷം, നബിﷺയെ അഭിമുഖീകരിച്ചുകൊണ്ട് അത് പിന്നെയും ഒന്നുകൂടി ഊന്നിപ്പറഞ്ഞിരിക്കുന്നു. ക്ഷമിക്കുന്നപക്ഷം അല്ലാഹുവിന്റെ സഹായം ലഭിക്കുന്നതാണെന്ന് സൂചിപ്പിക്കുകയും ചെയ്തിരിക്കുന്നു. ക്ഷണം സ്വീകരിക്കാതെ അവിശ്വാസത്തിൽ തന്നെ ഉറച്ചു നിൽക്കുന്നവരുടെ കാര്യത്തിൽ വ്യസനപ്പെടേണ്ടതില്ലെന്നും, അവർ അതിനെതിരെ അഴിച്ചുവിടുന്ന കുതന്ത്രങ്ങളെ കരുതി മനഃസ്താപപ്പെടേണ്ടതില്ലെന്നും നബിﷺയെ സമാശ്വസിപ്പിക്കുകയും ചെയ്യുന്നു.

അവസാനമായി, അല്ലാഹുവിന്റെ വിധിവിലക്കുകൾ സൂക്ഷിച്ചുപോരുന്ന ഭയഭക്തൻമാർക്കും, സുകൃതങ്ങൾ ചെയ്യുന്ന നിഷ്കളങ്കൻമാർക്കും ഒന്നും ഭയപ്പെടാനില്ല-അല്ലാഹു അവരുടെ ഭാഗത്താണുള്ളത്. അവന്റെ സഹായം അവർക്ക് ലഭിക്കാതിരിക്കുകയില്ല എന്ന് ധൈര്യപ്പെടുത്തുകയും ചെയ്യുന്നു. അല്ലാഹുവിന്റെ സഹായവും പ്രീതിയും ലഭിക്കുന്ന സൽഭാഗ്യവാൻമാരിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ ആമീൻ.

## اللهم لك الحمد والشكر ولك الفضل والمنة

﴿انتهى تسويد تفسير هذه السورة المباركة ليلة الاثنين الرابعة عشر من رمضان المبارك سنة ١٣٩٧ هـ الموافق ١٩٧٧/٨/٢٨ م ومن تبييضها ضحوة يوم الاثنين الثالث من جمادى الاخرى سنة ١٣٩٩ هـ الموافق ١٩٧٩/٤/٣٠ م هـ م نى﴾

سورة الاسرآء

# 17. സൂറത്തുല്‍ ഇസ്റാഅ്

മക്കയില്‍ അവതരിച്ചത് – വചനങ്ങള്‍ 111 – വിഭാഗം (റുകൂഅ്) 12

## ജുസ്ഉ് - 15

['സൂറത്ത് ബനൂ ഇസ്റാഈല്‍' എന്നും 'സൂറത്ത് സുബ്ഹാന' എന്നും ഈ സൂറത്തിന് പേര്‍ പറയപ്പെടാറുണ്ട്. ഇസ്റാഈല്യരുടെ ചരിത്രസംഭവങ്ങള്‍ പലതും ഇതില്‍ വിവരിക്കപ്പെട്ടിരിക്കുന്നതില്‍നിന്നാണ് 'സൂറത്ത് ബനൂഇസ്റാഈല്‍' എന്ന പേര്‍ വന്നത്. 'സുബ്ഹാന' എന്ന പേര്‍ സൂറത്തിന്റെ തുടക്കത്തെയും, 'ഇസ്റാഅ്' എന്ന പേര്‍ ആദ്യ വചനത്തില്‍ പ്രസ്താവിക്കുന്ന ഇസ്റാഅ് (രാപ്രയാണ) സംഭവത്തെയും സൂചിപ്പിക്കുന്നു. ഇത് മക്കീ സൂറത്തുകളില്‍പെട്ടതായി എണ്ണപ്പെടുന്നുണ്ടെങ്കിലും അവസാനത്തിലെ ഏതാനും ചില വചനങ്ങള്‍ മദീനയില്‍ അവതരിച്ചതാണെന്നും അഭിപ്രായമുണ്ട്. അവ ഇന്നതൊക്കെയാണെന്നുള്ളതില്‍ ഏകോപിച്ച അഭിപ്രായമില്ല.]

എല്ലാ രാത്രിയിലും നബി തിരുമേനി ﷺ സൂറത്ത് ബനൂഇസ്റാഈലും, സൂറത്തുസ്സുമറും ഓതാറുണ്ടായിരുന്നുവെന്ന് ആഇശാ (റ) പ്രസ്താവിച്ചതായി അഹ്മദ്, തിര്‍മദി, നസാഈ (റ) മുതലായവര്‍ നിവേദനം ചെയ്തിരിക്കുന്നു.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തില്‍.**

سُبۡحَٰنَ ٱلَّذِيٓ أَسۡرَىٰ بِعَبۡدِهِۦ لَيۡلٗا مِّنَ ٱلۡمَسۡجِدِ ٱلۡحَرَامِ إِلَى ٱلۡمَسۡجِدِ ٱلۡأَقۡصَا ٱلَّذِي بَٰرَكۡنَا حَوۡلَهُۥ لِنُرِيَهُۥ مِنۡ ءَايَٰتِنَآۚ

**(1) യാതൊരുവന്‍ മഹാപരിശുദ്ധന്‍! തന്റെ അടിയാനെ ഒരു രാത്രിയില്‍ 'മസ്ജിദുല്‍ ഹറാമില്‍' [പവിത്രമായ പള്ളിയില്‍] നിന്ന് അവന്‍ രാപ്രയാണം ചെയ്യിച്ചിരിക്കുന്നു. ചുറ്റുപാടും നാം ആശീര്‍വദിച്ചിട്ടുള്ള (അഥവാ അനുഗ്രഹിച്ചിട്ടുള്ള) 'മസ്ജിദുല്‍ അക്വ്സ്വാ' [അങ്ങേഅറ്റത്തെ പള്ളി]യിലേക്ക്; നമ്മുടെ ദൃഷ്ടാന്തങ്ങളില്‍ നിന്ന് (ചിലതെല്ലാം) അദ്ദേ**

ഹത്തിന് നാം കാണിച്ചുകൊടുക്കുവാൻ വേണ്ടി.

إِنَّهُۥ هُوَ ٱلسَّمِيعُ ٱلْبَصِيرُ ۝١

നിശ്ചയമായും അവനത്രെ (എല്ലാം) കേൾക്കുന്നവനും, കാണുന്നവനുമായുള്ളവൻ.

---

﴾1﴿ سُبْحَانَ മഹാപരിശുദ്ധൻ, ഞാൻ സ്തോത്രം ചെയ്യുന്നു الَّذِي أَسْرَىٰ രാപ്രയാണം (രാവുയാത്ര) ചെയ്യിച്ചവനെ بِعَبْدِهِ തന്റെ അടിമയെ, അടിയാനെ لَيْلًا ഒരു രാത്രിയിൽ مِنَ الْمَسْجِدِ മസ്ജിദിൽ (പള്ളിയിൽ) നിന്ന് الْحَرَامِ ഹറാമായ (അലംഘനീയമായ-പവിത്രമായ) إِلَى الْمَسْجِدِ മസ്ജിദിലേക്ക് (പള്ളിയിലേക്ക്) الْأَقْصَى അക്സ്വായാകുന്ന (അങ്ങേ അറ്റത്തുള്ള) الَّذِي യാതൊരു (പള്ളി) بَارَكْنَا നാം ബർക്കത്ത് (ആശീർവ്വാദം- അനുഗ്രഹം-ഗുണവർധന) ചെയ്തിരിക്കുന്നു حَوْلَهُ അതിന്റെ ചുറ്റുപാടിൽ لِنُرِيَهُ അദ്ദേഹത്തിന് നാം കാണിച്ചുകൊടുക്കുവാൻ വേണ്ടി مِنْ آيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളിൽ നിന്ന് إِنَّهُ هُوَ നിശ്ചയമായും അവനത്രെ السَّمِيعُ കേൾക്കുന്നവൻ الْبَصِيرُ കാണുന്നവൻ, കാണുന്നവനായ

---

[നമ്മുടെ അടിയാന്ന് നമ്മുടെ ദൃഷ്ടാന്തങ്ങളിൽ നിന്ന് (ചിലതെല്ലാം) കാണിച്ചുകൊടുക്കുവാൻ വേണ്ടി, 'മസ്ജിദുൽ ഹറാമി'ൽ നിന്ന് ഒരു രാത്രിയിൽ ചുറ്റുപാടും നാം അനുഗ്രഹിച്ചാശീർവദിച്ചിട്ടുള്ള 'മസ്ജിദുൽ അക്സ്വാ'യിലേക്ക് അദ്ദേഹത്തെ രാപ്രയാണം ചെയ്യിച്ചവൻ (അല്ലാഹു) മഹാപരിശുദ്ധൻ തന്നെ. അവനത്രെ (എല്ലാം) കേൾക്കുന്നവനും കാണുന്നവനുമായുള്ളവൻ]

ഒരു രാത്രിയിൽ മക്കയിൽ നിന്ന് ബൈത്തുൽ മുക്വദ്ദസിലേക്കും, പിന്നീട് അവിടെ നിന്ന് ആകാശത്തേക്കും നബിﷺ ചെയ്ത രണ്ട് യാത്രകളിൽ ഒന്നാമത്തെത് الاِسْرَاء (രാപ്രയാണം-അഥവാ രാവുയാത്ര) എന്നും, രണ്ടാമത്തെത് المِعْرَاج (ആകാശാരോഹണം-അഥവാ-വാനയാത്ര) എന്നുമുള്ള പേരുകളിൽ പ്രസിദ്ധമാണ്. സാമാന്യമായിട്ടെങ്കിലും അവയെക്കുറിച്ച് അറിയാത്തവർ മുസ്ലിം സമുദായത്തിൽ ഉണ്ടായിരിക്കുവാൻ പ്രയാസമാണ്. ആകാശാരോഹണത്തെ ('മിഅ്റാജിനെ') സംബന്ധിച്ച ചില പരാമർശങ്ങൾ സൂറത്തുന്നജ്മ്: 13-18 ൽ കാണാവുന്നതാണ്. (ആ വചനങ്ങളും അവയുടെ വ്യാഖ്യാനവും നോക്കുക) രാപ്രയാണത്തെ ('ഇസ്റാഉ്' നെ) ക്കുറിച്ചാണ് ഈ വചനത്തിൽ പ്രസ്താവിച്ചിരിക്കുന്നത്. പ്രസ്തുത രണ്ട് സംഭവങ്ങളെക്കുറിച്ചും വിശദവിവരം നമുക്ക് ലഭിക്കുന്നത് പരിശോധിക്കാം.

سُبْحَانَ الَّذِي أَسْرَىٰ بِعَبْدِهِ(തന്റെ അടിയാനെ രാപ്രയാണം ചെയ്യിച്ചവൻ മഹാപരിശുദ്ധൻ.) എന്നുള്ള 'തസ്ബീഹി' ന്റെ പ്രയോഗം, ആ പ്രയാണം കേവലം സാധാരണപോലെയുള്ള ഒരു യാത്രയല്ലെന്നും, അൽഭുതകരവും അസാധാരണവുമായ ഒരു യാത്രയായിരുന്നുവെന്നും കാണിക്കുന്നു. سُبْحَانَ(സുബ്ഹാന) എന്ന പദം ഉപയോഗിച്ചുകൊണ്ട് ആശ്ചര്യം പ്രകടിപ്പിക്കുന്നതായി ക്വുർആനിൽ വന്നിട്ടുള്ള സ്ഥാനങ്ങൾ പരിശോധിച്ചാൽ ഈ വസ്തുത മനസ്സിലാക്കാവുന്നതാകുന്നു. أَسْرَىٰ(അസ്റാ) എന്ന ക്രിയയിൽ നിന്ന്

തന്നെ ആ യാത്ര രാത്രി കാലത്തായിരുന്നുവെന്നറിയാമെങ്കിലും ഒരു രാത്രിയുടെ ഏതാനും ഭാഗമേ അതിന് എടുത്തിട്ടുള്ളൂവെന്ന് لَيْلًا(ഒരു രാത്രിയിൽ) എന്ന വാക്കിൽ നിന്ന് മനസ്സിലാക്കാം. യാത്രയുടെ തുടക്കത്തെപ്പറ്റി مِنَ الْمَسْجِدِ الْحَرَامِ ('മസ്ജിദുൽ ഹറാമിൽ' നിന്ന്) എന്നത്രെ അല്ലാഹു പറഞ്ഞത്.

കഅ്ബഃയുടെ ചുറ്റുപുറങ്ങളിലായി സ്ഥിതി ചെയ്യുന്ന പള്ളിക്കാണ് സാധാരണയായി 'മസ്ജിദുൽഹറാം' എന്ന് പറയാറുള്ളത്. ഹദീഥുകളിലാകട്ടെ, മസ്ജിദുൽ ഹറാമിൽ നിന്ന് എന്നും, ഉമ്മുഹാനീ (റ)യുടെ വീട്ടിൽ നിന്ന് എന്നും, ഹിജ്റിൽ നിന്ന് എന്നും രിവായത്തുകൾ വ്യത്യസ്ത രൂപത്തിൽ വന്നിട്ടുണ്ട് താനും. അതുകൊണ്ട് 'മസ്ജിദുൽ ഹറാം' കൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് - പല മഹാൻമാരും പറയുന്നത് പോലെ, മക്കാഹറമോ, മക്കാരാജ്യമോ ആണെന്ന് കരുതേണ്ടിയിരിക്കുന്നു. മക്കയെയും, മക്കാഹറമിനെയും ഉദ്ദേശിച്ചു 'മസ്ജിദുൽ ഹറാം' എന്ന് പറയാമെന്നും അൽബക്വറഃ 191, 196 എന്നീ വചനങ്ങളിൽ നിന്ന് വ്യക്തമാകുന്നുണ്ട്താനും. ഉമ്മുഹാനീ (റ) യുടെ വീടും മസ്ജിദുൽ ഹറാമിന്റെ പരിസരത്തിലായിരുന്നുവെന്നുള്ളതും, ഹിജ്ർ കഅ്ബയുടെ ഒരു ഭാഗമാണെന്നുള്ളതും ***(*)*** പ്രസ്താവ്യമാകുന്നു. ഇതും ഹദീഥിന്റെ രിവായത്തുകളും കൂടി പരിശോധിക്കുമ്പോൾ, നബിﷺ സഹോദരി ഉമ്മുഹാനി (റ)യുടെ വീട്ടിൽ ഉറങ്ങിക്കിടക്കുന്നേടത്ത് നിന്ന് എഴുന്നേറ്റു മസ്ജിദുൽ ഹറാമിലേക്ക് പോയെന്നും, പിന്നീട് ഹിജ്റിൽവെച്ച് തിരുമേനി ഉറക്കത്തിനും ഉണർച്ചക്കുമിടയിലുള്ള (ശരിക്കും ഉറങ്ങികഴിഞ്ഞിട്ടില്ലാത്ത) അവസ്ഥയിലായിരിക്കുമ്പോഴായിരുന്നു ഇസ്റാഇന്റെ തുടക്കമുണ്ടായതെന്നും, കിടന്നിരുന്ന വിരുപ്പിൽ തന്നെ യാത്ര കഴിഞ്ഞു മടങ്ങിയെത്തിയെന്നും പല മഹാൻമാരും ചൂണ്ടിക്കാട്ടുന്നു.

إِلَى الْمَسْجِدِ الْأَقْصَى 'മസ്ജിദുൽ അക്സ്വാ' യിലേക്ക് -അഥവാ ബൈത്തുൽ മുക്വദ്ദസുവരെ- ആയിരുന്നു ആ യാത്ര. അവിടുന്നങ്ങോട്ട് ഉപരി ലോകത്തേക്കുണ്ടായ യാത്രയാണ് 'മിഅ്റാജ്'. അതിനെക്കുറിച്ച് ഇവിടെ പരാമർശമൊന്നുമില്ല. ബൈത്തുൽ മുക്വദ്ദസിലെ പള്ളി മക്കയിൽ നിന്ന് വളരെ- അഥവാ അക്കാലത്ത് ഒരു മാസത്തെ യാത്രാ ദൂരം- അകലെയായത്കൊണ്ടും, അക്കാലത്ത് അതിനപ്പുറം പള്ളി ഇല്ലാതിരുന്നത് കൊണ്ടുമാണ് അതിനെ അങ്ങേഅറ്റത്തേത് (الْأَقْصَى) എന്ന് വിശേഷിപ്പിച്ചിരിക്കുന്നത്. الَّذِي بَارَكْنَا حَوْلَهُ (ചുറ്റുപാടും നാം അനുഗ്രഹിച്ചാശീർവദിച്ചത്) എന്നു അതിനെ വിശേഷിപ്പിച്ചിരിക്കുന്നു. വിവിധതരം കൃഷികളാലും തോട്ടങ്ങളാലും സമൃദ്ധവും അനുഗ്രഹീതവുമത്രെ അന്നും ഇന്നും ആ പ്രദേശങ്ങൾ. അതോട്കൂടി,ഇബ്റാഹീം നബി (അ) മുതൽ അനേകം പ്രവാചകൻമാരുടെയും അവരുടെ മതപ്രബോധന സംരംഭങ്ങളുടെയും ചരിത്രങ്ങൾക്ക് ചിരകാലസാക്ഷ്യം വഹിക്കുവാനുള്ള ഭാഗ്യവും ആ നാടുകൾക്ക് അല്ലാഹു നൽകിയിട്ടുണ്ട്. നമ്മുടെ ദൃഷ്ടാന്തങ്ങളിൽ നിന്നും അദ്ദേഹത്തിന് നാം കാണിച്ചുകൊടുക്കുവാൻ വേണ്ടി. ഇതായിരുന്നു ആ പ്രയാണത്തിന്റെ ലക്ഷ്യം. ഈ ദൃഷ്ടാന്തങ്ങൾ കൊണ്ടുദ്ദേശ്യം എന്താണെന്ന് വ്യക്തമാക്കപ്പെട്ടിട്ടില്ല. പ്രസ്തുത യാത്രാവേളയിൽ നബിﷺ കണ്ടതും, അനുഭവിച്ചതുമായി പ്രബലമായ ഹദീഥുകളിൽ വന്നിട്ടുള്ള അത്ഭു

***(*) ഇപ്പോഴുള്ള കഅ്ബഃ കെട്ടിടത്തിനുള്ളിൽപെടുത്താതെ, അതോട്ചേർത്ത് അൽപം ഉയരത്തിൽ മതിൽ കെട്ടപ്പെട്ടു കിടക്കുന്നതും, സാക്ഷാൽ കഅ്ബഃയുടെ സ്ഥാനം തന്നെ ഉള്ളതുമായ സ്ഥലത്തിനത്രെ ഹിജ്ർ- അഥവാ ഹിജ്ർ ഇസ്മാഈൽ-എന്ന് പറയപ്പെടുന്നത്.***

തകരമായ സംഭവങ്ങളും അവിടുത്തേക്ക് സിദ്ധിച്ച അനുഗ്രഹങ്ങളുമായിരിക്കും അതു കൊണ്ട് വിവക്ഷയെന്ന് സാമാന്യമായി മനസ്സിലാക്കാവുന്നതാണ്. ഒരു രാത്രിയുടെ ഏതാനും സമയം കൊണ്ട് ഒരു മാസത്തെ വഴിദൂരമുള്ള സ്ഥലത്തെത്തി മടങ്ങുവാൻ കഴിഞ്ഞത്, ചരിത്രപ്രധാനമായ ബൈത്തുൽ മുക്വദ്ദസും പള്ളിയും കണ്ടത്, കഴിഞ്ഞു പോയ പല പ്രവാചകൻമാരുമായി സമ്പർക്കം പുലർത്തിയത് എന്നിങ്ങനെ ഹദീഥുക ളിൽ വന്നിട്ടുള്ളതെല്ലാം ആ ദൃഷ്ടാന്തങ്ങളിൽപെട്ടതാകുന്നു.

തന്റെ അടിയാന്റെ -നബി തിരുമേനിﷺയുടെ-എല്ലാ സ്ഥിതിഗതികളും കേട്ടും കണ്ടും അറിയുന്നവനാണ് അല്ലാഹു. അതുകൊണ്ട്തന്നെയാണ് അസാധാരണവും അത്ഭുതകരവുമായ ഈ യാത്രപോലെയുള്ള അനുഗ്രഹങ്ങൾ നൽകി അദ്ദേഹത്തെ ആദരിച്ചതും. ഇങ്ങിനെയുള്ള സൂചനയാണ് അവസാനത്തെ വാക്യം. (നിശ്ചയമായും, അവൻ കേട്ടറിയുന്നവനും കണ്ടറിയുന്നവനുമാകുന്നു)

# 'ഇസ്റാഉം', 'മിഅ്റാജും'.

## (രാവുയാത്രയും, വാനയാത്രയും)

ഉമർ, അലി, ഇബ്നുമസ്ഊദ്, അനസ്, അബൂഹുറയ്റഃ, അബൂദർറ്ഃ, ഇബ്നു അബ്ബാസ് (റ) മുതലായ സ്വഹാബീ പ്രമുഖൻമാരിൽ നിന്നും, ഉമ്മുഹാനീ, അസ്മാഉ് (റ) എന്നീ പ്രമുഖ വനിതാ സ്വഹാബികളിൽ നിന്നുമായി ബുഖാരീ, മുസ്ലിം (റ) തുട ങ്ങിയ ഹദീഥ് പണ്ഡിതൻമാർ പല മാർഗങ്ങളിൽക്കൂടി ഈ വിഷയം സംബന്ധിച്ച് ധാരാളം ഹദീഥുകൾ രേഖപ്പെടുത്തിയിട്ടുണ്ട്. ചിലതിൽ സുദീർഘമായും, ചിലതിൽ സംക്ഷിപ്തമായും സംഭവം വിവരിക്കപ്പെട്ടിരിക്കുന്നു. വിശദാംശങ്ങളിൽ ചില രിവായ ത്തുകൾ തമ്മിൽ അൽപം ചില വ്യത്യാസങ്ങൾ കാണപ്പെടുമെങ്കിലും പ്രധാന വശങ്ങ ളിൽ അവ തമ്മിൽ യോജിപ്പ് കാണാവുന്നതാണ്. മിക്കവാറും ഹദീഥുകളും രിവായ ത്തുകളും ഉദ്ധരിച്ചശേഷം ഇബ്നു കഥീർ (റ) ഇസ്റാഇനെപ്പറ്റി പ്രസ്താവിച്ചതിന്റെ ചുരുക്കം താഴെ കൊടുക്കുന്നു:-

'നബിﷺ ഉണർച്ചയിലായിരുന്നപ്പോൾ തന്നെ-സ്വപ്നത്തിലല്ല- മക്കയിൽ നിന്ന് ബൈതുൽ മുക്വദ്ദസിലേക്ക് 'ബുറാക്വി'ൻമേൽ രാത്രിയിൽ തിരുമേനി കൊണ്ടുപോക പ്പെട്ടു. പള്ളിയുടെ വാതിൽക്കലെത്തിയപ്പോൾ മൃഗത്തെ (ബുറാക്വിനെ) വാതിൽക്കൽ കെട്ടി. പള്ളിയിൽ കടന്ന് രണ്ട് റക്അത്ത് 'തഹിയ്യത്ത്' *(*)* നമസ്കരിച്ചു. പിന്നീട് 'മിഅ്റാജ്' *(**)* കൊണ്ടുവരപ്പെട്ടു. പല പടികളുള്ള കോണിപോലെയായിരുന്നു അത്. അതിലായി അടുത്ത ആകാശത്തിലേക്കും, മറ്റുള്ള ആകാശത്തിലേക്കും തിരുമേനി കയ റിപ്പോയി. അതതിലെ പ്രധാനികളായ ആളുകൾ (മലക്കുകൾ) തിരുമേനിയെ സ്വീക രിച്ചു. ആകാശങ്ങളിലുണ്ടായിരുന്ന പ്രവാചകൻമാർ *(***)* അവരവരുടെ പദവിക്രമമനു സരിച്ച് നബിﷺ സലാം പറയുകയും ചെയ്തു. അങ്ങനെ, ആറാം ആകാശത്തിൽ 'കലീ

---

***(*) പള്ളിയിൽ പ്രവേശിക്കുമ്പോൾ അല്ലാഹുവിന്റെ മുമ്പിൽ ഒരു ഉപചാരമെ ന്നോണം ചെയ്യപ്പെടേണ്ടുന്ന നമസ്കാരമാണ് തഹിയ്യത്ത്.***

***(**) കയറിപ്പോകാനുള്ള സാധനം.***

***(***) ഈ കാഴ്ചയെപ്പറ്റിയും മറ്റും താഴെ വിവരിക്കുന്നുണ്ട്.***

മായ' (അല്ലാഹുവിന്റെ സംസാരം നേരിൽ കേട്ട പ്രവാചകനായ) മൂസാനബി(അ)യുടെയും, ഏഴാം ആകാശത്തിൽ (അല്ലാഹുവിന്റെ ഉറ്റ ചങ്ങാതി എന്ന് അല്ലാഹു വിശേഷിപ്പിച്ച) ഇബ്റാഹീം നബി(അ)യുടെയും അടുക്കൽ തിരുമേനി ചെന്നു. പിന്നീട് അവിടെ നിന്നും അപ്പുറം കടന്നു അല്ലാഹു കണക്കാക്കുന്ന കാര്യങ്ങളെ രേഖപ്പെടുത്തുന്ന പേനകളുടെ ചലനം കേൾക്കുമാറുള്ള ഒരു മണ്ഡലത്തിൽ തിരുമേനി എത്തി. 'സിദ്റതുൽ മുൻതഹാ'*(*)* എന്ന വൃക്ഷവും കണ്ടു. അതിമഹത്തായ പല കാര്യങ്ങളും കണക്കറ്റ വർണങ്ങളും, മലക്കുകളും അതിനെ ആവരണം ചെയ്തിരുന്നു. അവിടെവെച്ച് ജിബ്രീൽ (അ)നെ അദ്ദേഹത്തിന്റെ സാക്ഷാൽരൂപത്തിൽ അറുന്നൂറ് ചിറകുകൾ സഹിതം തിരുമേനി കാണുകയുണ്ടായി ***(**).*** ബൈതുൽമഅ്മൂറും തിരുമേനി കണ്ടു ***(***).*** ഭൂമിയിലെ 'കഅ്ബഃ' യുടെ സ്ഥാപകനായ ഇബ്റാഹീം നബി (അ) അതിലേക്ക് പുറംചാരി ഇരിക്കുന്നതായിട്ടാണ് തിരുമേനി കണ്ടത്. കാരണം അത് ആകാശത്തിലെ 'കഅ്ബഃ'യാകുന്നു. ദിവസംതോറും എഴുപതിനായിരം മലക്കുകൾ അതിൽ പ്രവേശിച്ചു ആരാധനാകർമങ്ങൾ നടത്തുന്നു. അവർ പിന്നീട് ഖിയാമത്തുനാൾവരെ അതിലേക്ക് മടങ്ങിവരുകയില്ല. തിരുമേനി സ്വർഗവും നരകവും കണ്ടു. അമ്പത്നേരത്തെ നമസ്കാരം അവിടെ വെച്ച്നിർബന്ധമാക്കപ്പെട്ടു. അനന്തരം (മൂസാനബിയുടെ ഉപദേശപ്രകാരം തിരുമേനി അല്ലാഹുവിനോട് അപേക്ഷിച്ചതനുസരിച്ച് എണ്ണം കുറേശ്ശെ ചുരുക്കിക്കൊടുത്തു കൊണ്ട്) അതിൽ ലഘുത്വം നൽകി. അത് അഞ്ച്നേരമാക്കി ഇളവ് ചെയ്തുകൊടുക്കുകയും ചെയ്തു. നമസ്കാരത്തിന്റെ മഹത്വവും, മനുഷ്യരോട് അല്ലാഹുവിനുള്ള കാരുണ്യവും നിമിത്തമാണത്. പിന്നീട് തിരുമേനി ബൈതുൽ മുഖദ്ദസിലേക്ക് ഇറങ്ങിപ്പോരുകയും (അവിടെ വെച്ചുകണ്ട) പ്രവാചകൻമാരെയും കൊണ്ട് നമസ്കരിക്കുകയും ചെയ്തു. പിന്നീട്, തിരുമേനി ബുറാകിൻമേൽ കയറിക്കൊണ്ട് (നിശാന്ത്യത്തിലെ) ഇരുട്ടത്ത് തന്നെ മക്കയിലേക്ക് മടങ്ങിവരുകയും ചെയ്തു. വാസ്തവം അല്ലാഹുവിനറിയാം. ആ യാത്രയിൽ നബിﷺക്ക് പാലും തേനും മറ്റും കാണിക്കപ്പെട്ടതും അവിടുന്ന് പാൽ തിരഞ്ഞെടുത്തതും ബൈത്തുൽ മുഖദ്ദസിൽ വെച്ചാണെന്നും, ആകാശത്ത് വെച്ചാണെന്നും (രിവായത്ത്) വന്നിട്ടുണ്ട്. ഒരുപക്ഷേ, രണ്ടിടത്ത് വെച്ചും അത് ഉണ്ടായിരിക്കുവാൻ സാധ്യതയുണ്ട്. കാരണം, സന്ദർശനത്തിന് വരുന്ന ആൾക്ക് നൽകപ്പെടുന്ന ഒരു സൽക്കാരം പോലെയുള്ളതാണല്ലോ അത്. അല്ലാഹുവിനറിയാം. ['ഇബ്നു കഥീറി' ന്റെ പ്രസ്താവന അവസാനിച്ചു].

നേരം പുലർന്നശേഷം രാത്രിയിലുണ്ടായ അസാധാരണവും അൽഭുതകരവുമായ ഈ സംഭവത്തെക്കുറിച്ച് നബിﷺ ജനങ്ങളെ അറിയിക്കേണ്ട താമസം, ജനമധ്യെ അതിനെത്തുടർന്നുണ്ടായ കോലാഹലങ്ങൾ പലതരത്തിലായിരുന്നു. കൈകൊട്ടിച്ചിരിക്കുന്നവർ, തലയിൽ കൈവെച്ചു ആശ്ചര്യം പ്രകടിപ്പിക്കുന്നവർ എന്നിങ്ങനെ പലരൂപത്തിലും

***(*) സ്വർഗത്തിനടുത്ത് സ്ഥിതി ചെയ്യുന്ന ഒരൽഭുത മഹാവൃക്ഷമാണ് 'സിദ്റതുൽ മുൻതഹാ' (سدرة المنتهى) ഇതിനെപ്പറ്റി സൂറതുന്നജ്മ്, 14-18ലും, ഹദീഥുകളിലും വിവരിക്കപ്പെട്ടിരിക്കുന്നു. സൂറതുന്നജ്മിന്റെ വ്യാഖ്യാനത്തിൽ ഇതിനെപ്പറ്റി പ്രസ്താവിച്ചത് നോക്കുക.***

***(**) ഇതിനെപറ്റിയും സൂറതുന്നജ്മിൽ പരാമർശമുണ്ട്.***

***(***) സദാ പെരുമാറ്റമുള്ള ഭവനം എന്നാണ്. 'ബൈതുൽ മഅ്മൂർ' എന്ന വാക്കിന്റെ സാരം. തുടർന്നുള്ള വിവരണത്തിൽ നിന്ന് ഇതിനെപ്പറ്റി സാമാന്യം ഗ്രഹിക്കാം.***

അവർ പരിഹാസത്തിന്റെയും, നിഷേധത്തിന്റെയും പ്രകടനങ്ങൾ നടത്തി. ചിലർ അബൂബക്ർ (റ)ന്റെ അടുക്കലേക്ക് ഓടി വിവരം പറഞ്ഞു അദ്ദേഹത്തിന്റെ പ്രതികരണം ആരാഞ്ഞു. നബിﷺ അങ്ങിനെ പറഞ്ഞുവോ? എന്ന് മാത്രമേ അദ്ദേഹത്തിന് അറിയേണ്ടതുണ്ടായിരുന്നുള്ളൂ. 'അതെ, അദ്ദേഹം അങ്ങിനെ പറഞ്ഞു' എന്നറിഞ്ഞതോടെ അബൂബക്ർ (റ) പറഞ്ഞു: 'അദ്ദേഹം അങ്ങിനെ പറഞ്ഞിട്ടുണ്ടെങ്കിൽ അത് സത്യമാണെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു.' 'ഒരു രാത്രി കൊണ്ട് അവൻ ശാമിൽ പോയി വന്നുവെന്ന് പറഞ്ഞത് താങ്കൾ വിശ്വസിക്കുന്നുവോ? അദ്ദേഹം മറുപടി പറഞ്ഞു: 'അതിനെക്കാൾ വിദൂരമായ വിഷയത്തിലും ഞാനദ്ദേഹത്തെ വിശ്വസിക്കും. ആകാശത്ത്നിന്നുള്ള വർത്തമാനത്തിൽ ഞാനദ്ദേഹത്തെ വിശ്വസിച്ചുവരുന്നു.' -ഇത് മുതൽക്കാണ് അദ്ദേഹത്തെപ്പറ്റി 'സിദ്ദീക്' (**الصديق** മഹാ സത്യവാൻ-അഥവാ സത്യസന്ധൻ) എന്ന് വിളിക്കപ്പെട്ടുവന്നതെന്ന് പറയപ്പെടുന്നു.

പിന്നീട്, ബൈതുൽ മുക്വദ്ദസ് നേരിൽ പോയി കണ്ടിട്ടുള്ളവരുടെ മുമ്പിൽ വെച്ച് ആ പള്ളിയെപ്പറ്റി പലതും ചോദിച്ചുകൊണ്ട് മുശ്‌രിക്കുകൾ നബിﷺയെ പരീക്ഷണം നടത്തിനോക്കി. നബിﷺയുടെ വിവരണം തികച്ചും ശരിയാണെന്ന് അവർക്ക് ബോധ്യമായി. 'ഈ വിവരണമൊക്കെ ശരിതന്നെ. എന്നാൽ, ഞങ്ങളുടെ ഒരു വർത്തകസംഘം ശാമിലേക്ക് പോയിട്ടുണ്ട്. അവരുടെ വർത്തമാനമെന്താണ്? ഇതായിരുന്നു അടുത്ത ചോദ്യം. ആ സംഘത്തിൽ ഇത്ര ആളുകളുണ്ട്. ഇത്ര ഒട്ടകങ്ങളുണ്ട്; ഇന്ന ദിവസം അവർ തിരിച്ചെത്തും എന്നൊക്കെ നബിﷺ പ്രതിവചിച്ചു. അത്പോലെ അവർ വന്നുചേരുകയും ചെയ്തു. പക്ഷേ, ഇത്കൊണ്ടൊന്നും അവർ വിശ്വസിക്കുവാൻ ഒരുക്കമുണ്ടായിരുന്നില്ല. 'മുഹമ്മദിന്റെ സിഹ്ർ വല്ലാത്ത സിഹ്ർ തന്നെ' എന്ന് പറഞ്ഞു തടിതപ്പിക്കളയുകയാണ് അവർ ചെയ്തത്.'

ബലവത്തായ അനേകം ഹദീഥുകളെ അടിസ്ഥാനമാക്കി ഇസ്റാഉലും മിഅ്റാജിലും നടന്ന പ്രധാന സംഭവങ്ങൾ ഇന്നവയാണെന്ന് ഇബ്നുകഥീർ (റ)ന്റെ മേലുദ്ധരിച്ച പ്രസ്താവനയിൽ നിന്ന് മനസ്സിലായല്ലോ. ഇസ്റാഉന്റെ ലക്ഷ്യം ചൂണ്ടിക്കാട്ടിക്കൊണ്ട്. لِنُرِيَهُ مِنْ آيَاتِنَا(അദ്ദേഹത്തിന് നമ്മുടെ ദൃഷ്ടാന്തങ്ങളിൽ നിന്നും കാണിച്ചുകൊടുക്കുവാൻ വേണ്ടി) എന്ന് അല്ലാഹു പറഞ്ഞതിന്റെ സാരം ഏറെക്കുറെ അതിൽനിന്നു മനസ്സിലാക്കാവുന്നതാകുന്നു. മിഅ്റാജിൽ നടന്ന ചില സംഭവങ്ങളെപ്പറ്റി സൂറതുന്നജ്മിലെ വചനങ്ങളിലും ഇത്പോലെ അതിന്റെ ലക്ഷ്യത്തെ സൂചിപ്പിച്ചുകൊണ്ട് സൂറതുന്നജ്മിൽ لَقَدْ رَأَى مِنْ آيَاتِ رَبِّهِ الْكُبْرَى (തീർച്ചയായും, അദ്ദേഹം തന്റെ റബ്ബിന്റെ അതിമഹത്തായ ദൃഷ്ടാന്തങ്ങളിൽ നിന്നും കണ്ടിട്ടുണ്ട്) എന്ന് പറഞ്ഞുകാണാം. കൂടാതെ, ഹദീഥുകളിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ള മേലുദ്ധരിച്ചതിൽപെട്ട ചില കാര്യങ്ങളും അല്ലാഹു അവിടെ എടുത്തുപറഞ്ഞിരിക്കുന്നു.

യുക്തിവാദക്കാർക്കും, ക്വുർആനിലോ, ഹദീഥിലോ കാണപ്പെടുന്ന അസാധാരണ സംഭവങ്ങളെ കഴിവതും സാധാരണവൽക്കരിക്കുന്നതിൽ താൽപര്യമെടുക്കുന്നവർക്കും ഇസ്റാഉന്റെയും മിഅ്റാജിന്റെയും വിവരണത്തിൽ പലതും ദഹിക്കാത്തവയുണ്ടായിരിക്കും. അത് സ്വാഭാവികവുമാണ്. നമ്മെ സംബന്ധിച്ചിടത്തോളം അല്ലാഹുവും റസൂലും വ്യക്തമായ ഭാഷയിൽ പ്രസ്താവിച്ച ഏതുകാര്യവും മുഖവിലക്ക് തന്നെ സ്വീകരിക്കുവാൻ നാം തയ്യാറാകുന്നു. ഒരു രാത്രി കൊണ്ട് മക്കയിൽ നിന്ന് ഒരാൾ ബൈതുൽ മുക്വദ്ദസിൽ പോയി വന്നത്, ഒരു മനുഷ്യൻ ആകാശത്തേക്ക് കയറി തിരിച്ചുവന്നത്; മരണപ്പെട്ടുപോയ പ്രവാചകൻമാരുമായി സമ്പർക്കം പുലർത്തത്തക്കവണ്ണം അവർക്ക് രൂപം

നൽകപ്പെട്ടത് എന്നിങ്ങനെയുള്ള കാര്യങ്ങളൊക്കെ നമ്മുടെ അറിവിലും പരിചയത്തിലുമുള്ള പ്രകൃതി നിയമങ്ങൾക്കതീതം തന്നെ. പക്ഷേ, ബുദ്ധിപരമായി നോക്കുമ്പോൾ അവയൊന്നും അസംഭവ്യങ്ങളല്ല. അല്ലാഹുവിനെ സംബന്ധിച്ചാണെങ്കിൽ, അവൻ ഉദ്ദേശിക്കുമ്പോൾ മാറ്റം സ്വീകരിക്കാത്ത പ്രകൃതി നിയമം എന്നൊന്നില്ലതാനും. പ്രകൃതിയെന്ന് നാം ഏതിനെപ്പറ്റി പറയുന്നുവോ അത്, അല്ലാഹു സാധാരണമായി നടപ്പാക്കിവരുന്ന ചില നടപടി ക്രമങ്ങൾ മാത്രമാകുന്നു. നമുക്ക് അതിൽ മാറ്റം വരുത്തുവാൻ സാധ്യമല്ലെന്നത് ശരി. അല്ലാഹുവിന്, അവൻ ഉദ്ദേശിക്കുന്നതെന്തും ചെയ്യാവുന്നതാകുന്നു. (ويفعل الله ما يشاء)

ഉണർച്ചയിൽ നബിﷺയുടെ ശരീരത്തോട് കൂടിതന്നെയായിരുന്നു ആ യാത്രയെന്നും, ഉറക്കത്തിൽ സ്വപ്നരൂപത്തിലായിരുന്നു അതെന്നും രണ്ടഭിപ്രായങ്ങൾ പണ്ഡിതൻമാർക്കിടയിൽ മുമ്പേ നിലവിലുണ്ട്. ആധുനിക കാലത്ത് ഈ രണ്ടാമത്തെ അഭിപ്രായത്തിന് പൂർവാധികം സ്വീകരണവും, പ്രചാരവും കാണുമെങ്കിലും, സ്വഹാബികൾതൊട്ട് അടുത്ത കാലംവരെയുള്ള-മുൻഗാമികളും പിൻഗാമികളുമടങ്ങുന്ന – ബഹുഭൂരിപക്ഷം പണ്ഡിതൻമാരും ഒന്നാമത്തെ അഭിപ്രായക്കാരാകുന്നു. ആഇശഃ, മുആവിയ, ഹസൻ (റ) എന്നിവർ രണ്ടാമത്തെ അഭിപ്രായക്കാരായിട്ടാണ് അറിയപ്പെടുന്നത്. ഇസ്റാഉ് ശാരീരികവും മിഅ്റാജ് ആത്മീയവും (അഥവാ സ്വപ്നത്തിലും) ആയിരുന്നുവെന്ന മൂന്നാമതൊരു അഭിപ്രായവും നിലവിലുണ്ടെങ്കിലും ആദ്യം പറഞ്ഞ രണ്ടഭിപ്രായങ്ങളും തമ്മിൽ കൂട്ടിയിണക്കുവാനുള്ള ഒരു ശ്രമമായേ അത് ഗണിക്കേണ്ടതുള്ളൂ.

നബിﷺ ഉണർന്നിരിക്കുമ്പോൾ ശരീരത്തോടും ആത്മാവോടും കൂടിത്തന്നെയായിരുന്നു ആ യാത്രയെന്ന് സ്ഥാപിക്കുന്നതിന് താഴെ കാണുംവിധം പല തെളിവുകളും ഇബ്നുജരീർ, ഇബ്നുകഥീർ, റാസീ (റ) പോലെയുള്ള പ്രമുഖ ക്വുർആൻ വ്യാഖ്യാതാക്കളും, ഇമാം അസ്ക്വലാനീ (റ) പോലെയുള്ള ഹദീഥ് പണ്ഡിതൻമാരും അവരവരുടെ ഗ്രന്ഥങ്ങളിൽ ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഉദാഹരണമായി:-

(1) سُبۡحَانَ ٱلَّذِي الخ എന്ന 'തസ്ബീഹിന്റെ വാക്യത്തോടെയാണ് അല്ലാഹു ഇസ്റാഇനെക്കുറിച്ച് പ്രസ്താവിച്ചത്. വമ്പിച്ച കാര്യങ്ങളെക്കുറിച്ച് പറയുമ്പോൾ മാത്രമാണ് ഇങ്ങിനെയുള്ള തസ്ബീഹിന്റെ രൂപത്തിലുള്ള വാചകങ്ങൾ പ്രയോഗിക്കുക പതിവ്. അത് കേവലം ഒരു സ്വപ്നം മാത്രമായിരുന്നുവെങ്കിൽ, ഈ പ്രയോഗത്തിന് ഇവിടെ വിശേഷിച്ച് സ്ഥാനമൊന്നുമില്ല.

(2) അതൊരു സ്വപ്നമായിരുന്നെങ്കിൽ, ക്വുറൈശികൾ അതിനെ നിഷേധിക്കുവാനോ ഇസ്ലാം സ്വീകരിച്ച ചിലർ സംശയത്തോടെ ചോദ്യം ചെയ്യുവാനോ മുതിരുമായിരുന്നില്ല. അബൂബക്ർ (റ) ആ വാർത്ത കേട്ട ഉടനെ അത് ശരിവെച്ചതിൽ ഒരു പ്രത്യേകതയും ഉണ്ടായിരിക്കുവാനും അവകാശമില്ല. അത് നബിﷺയുടെ സത്യസന്ധതക്ക് ഒരു തെളിവായിരിക്കുകയുമില്ല. സ്വപ്നത്തിൽ ഇത്പോലെയുള്ള പലതും സംഭവിക്കാമെന്നുള്ളതിൽ വിശേഷബുദ്ധിയുള്ളവരാരും തർക്കിക്കുകയില്ലല്ലോ.

(3) أَسۡرَىٰ بِعَبۡدِهِۦ (തന്റെ അടിയാനെ അവൻ രാവുയാത്ര ചെയ്യിച്ചു) എന്നാണ് അല്ലാഹു പറഞ്ഞത്. ആത്മാവിനെ മാത്രം ഉദ്ദേശിച്ചു അടിയാൻ (عَبۡد) എന്ന് പറയപ്പെടാറില്ല.

(4) 'ബുറാക്വ്' എന്ന ഒരു മൃഗത്തിന്റെ പുറത്തായിരുന്നു ആ യാത്രയെന്ന് ഹദീഥുകളിൽ വ്യക്തമാക്കപ്പെട്ടിരിക്കുന്നു. ശരീരത്തിന്നല്ലാതെ– ആത്മാവിന് ഒരു മൃഗത്തിൻമേൽ

സവാരി ചെയ്യേണ്ടുന്ന ആവശ്യമില്ല.

(5) രാവിലെയും, വൈകുന്നേരവും ഓരോ മാസത്തെ വഴിദൂരം സുലൈമാൻ നബി (അ)യെയും കൊണ്ട് കാറ്റ് ചലിച്ചിരുന്നുവെന്നും 34:12ലും, കണ്ണടച്ചു മിഴി തുറക്കുമ്പോഴേക്കും യമനിലെ രാജ്ഞിയുടെ സിംഹാസനം അവിടെ നിന്ന് ശാമിൽ സുലൈമാൻ (അ)ന്റെ മുമ്പിൽ കൊണ്ടുവരപ്പെട്ടതായി 27:40ലും അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. അപ്പോൾ ആ രാത്രിയിൽ ഒരു മാസത്തെ ദൂരം നബിﷺ സഞ്ചരിച്ചതിൽ അസാംഗത്യമൊന്നുമില്ല.

(6) ക്വുർആനിലും ഹദീഥുകളിലും വന്ന വാക്കുകൾ പരിശോധിച്ചാൽ നേർക്കുനേരെ മനസ്സിലാക്കാൻ കഴിയുന്നത് ആ യാത്ര ശാരീരികവും ഉണർച്ചയിലും ആയിരുന്നുവെന്നാകുന്നു. എന്നിരിക്കെ, അതിനെ ആത്മീയമെന്നോ, സ്വപ്നക്കാഴ്ച എന്നോ വ്യാഖ്യാനിക്കുന്നത് ന്യായമല്ല.

(7) സ്വഹാബികളിൽപെട്ട ചുരുക്കം പേർ അത് ആത്മീയമായിരുന്നുവെന്നോ, സ്വപ്നത്തിലായിരുന്നുവെന്നോ പ്രസ്താവിച്ചിരുന്നാൽ തന്നെയും അവരെക്കാൾ എത്രയോ അധികം സ്വഹാബികൾ അതിന് എതിരായിക്കെ ചിലരുടെ മാത്രം പ്രസ്താവന തെളിവായി എടുത്തുകൂടാത്തതാണ്. മാത്രമല്ല, എതിരഭിപ്രായക്കാരായി അറിയപ്പെടുന്ന സ്വഹാബികൾ മറ്റുള്ളവരെപ്പോലെ നബിﷺയുമായി അധികകാലം സഹവസിക്കുവാൻ സാധിച്ചിട്ടില്ലാത്തവരുമാകുന്നുവെന്നുള്ളത് ശ്രദ്ധേയമാണ്.

ആത്മീയമായിരുന്നു, അഥവാ സ്വപ്നമായിരുന്നു എന്നതിന് പറയപ്പെടാറുള്ള പ്രധാന തെളിവുകൾ ഇവയാകുന്നു:

(1) അന്ന് റസൂൽ തിരുമേനിﷺയുടെ ശരീരം കാണപ്പെടാതായിട്ടില്ല എന്ന് ആഇശാ (റ)യുടെ ഒരു പ്രസ്താവന.

(2) അത് സ്വപ്നത്തിൽ അല്ലാഹു കാണിച്ചുകൊടുത്ത കാഴ്ചയായിരുന്നുവെന്ന മുആവിയഃ(റ)യുടെ പ്രസ്താവന. വാസ്തവത്തിൽ ഈ രണ്ട് തെളിവുകളും വിമർശന വിധേയങ്ങളാകുന്നു. കാരണം, നബിﷺയുടെ ആ യാത്ര ഉണ്ടായകാലത്ത് ആഇശഃ(റ) നബിയുടെ പത്നിയായിട്ടില്ലെന്ന്മാത്രമല്ല, വളരെ ചെറുപ്പവുമായിരുന്നു. മുആവിയഃ (റ) ആകട്ടെ, ആ സംഭവകാലത്ത് മുശ്രിക്കുകളുടെ കൂട്ടത്തിലായിരുന്നു. പിന്നീട് ഏതാനും കൊല്ലങ്ങൾക്ക് ശേഷമാണദ്ദേഹം മുസ്ലിമായതും. ആ സ്ഥിതിക്ക് ആ രണ്ടുപേർക്കും വിഷയത്തിന്റെ യഥാർഥ സ്ഥിതിയെപ്പറ്റി ശരിക്ക് അറിയുവാനിടയില്ല. പിന്നീടത് ഏതാനും ചില യുക്തിന്യായങ്ങൾ മാത്രമാണ്. അവയെ അതേ നിലവാരത്തിലുള്ള യുക്തിന്യായങ്ങൾ കൊണ്ട്തന്നെ വിമർശിക്കാവുന്നതുമാകുന്നു. والله اعلم

ലോകാവസാനം വരെയുള്ള മനുഷ്യസമുദായത്തിന്റെ റസൂലാണ് നബിതിരുമേനിﷺ. എക്കാലത്തേക്കും ബാധകവും പക്വവുമായ ഒരു വേദഗ്രന്ഥവും നിയമസംഹിതയുമാണ് തിരുമേനിക്ക് ജനമധ്യെ സമർപ്പിക്കുവാനുള്ളതും. നബിﷺക്കാണെങ്കിൽ, വല്ല പാഠശാലയിൽ നിന്നോ, അന്യരുടെ ശിക്ഷണത്തിൽ വെച്ചോ മറ്റോ ഒന്നും പഠിച്ചറിയുവാൻ സന്ദർഭം കിട്ടിയിട്ടുമില്ല. വേദഗ്രന്ഥങ്ങളോ, ചരിത്രകൃതികളോ വായിച്ചറിഞ്ഞിട്ടുമില്ല. എഴുത്തും വായനയുംപോലും അറിഞ്ഞുകൂടാ. മനുഷ്യസമുദായമാകട്ടെ, ബുദ്ധിപരവും, ചിന്താപരവും, ശാസ്ത്രപരവുമെല്ലാം തന്നെ വളർന്നു വളർന്നുകൊണ്ടുമിരിക്കുന്നു. മനുഷ്യന് ക്രമേണ സിദ്ധിച്ചുകൊണ്ടിരിക്കുന്ന വിജ്ഞാനമണ്ഡലങ്ങളുടെയും പരോഗമന

സാഹചര്യങ്ങളുടെയും ഫലമായി ഭാവിതലമുറകൾ പുതിയ പുതിയ അറിവുകളും അനുഭവങ്ങളും നേടിക്കൊണ്ടിരിക്കുകയാണ്. ഖുർആൻ അവതരിക്കുന്ന കാലത്ത് ഓർക്കുവാൻപോലും കഴിയാത്ത പല കാര്യങ്ങളും, അന്ന് അസംഭവ്യമാണെന്ന് പരക്കെ കരുതപ്പെട്ടിരുന്ന പല കാര്യങ്ങളും ഇന്ന് മനുഷ്യജീവിതത്തിലെ നിത്യസംഭവങ്ങളായി മാറിക്കഴിഞ്ഞിരിക്കുകയാണ്. ഉദാഹരണമായി: വായുവിൽ മനുഷ്യൻ യഥേഷ്ടം സഞ്ചരിക്കുന്നതിനെപ്പറ്റി മുൻകാലത്ത് വിഭാവനം ചെയ്‌വാൻപോലും കഴിഞ്ഞിരുന്നില്ല. ഇന്ന് വായുവിലെ യാത്രയെ അല്ല- വായുമണ്ഡലത്തിനപ്പുറം കടന്നു- ഗോളാന്തരയാത്രകൾകൂടി മനുഷ്യൻ നടത്തിക്കൊണ്ടിരിക്കുന്നു. നാളത്തെ കഥ എന്തൊക്കെയായിരിക്കുമെന്ന് അല്ലാഹുവിനേ അറിഞ്ഞുകൂടൂ! അപ്പോൾ, മനുഷ്യസാധാരണമായ പ്രകൃതിയുടെ പരിമിതികളെ കവച്ചുവെക്കുമാറ് ആത്മീയ സവിശേഷതകളാൽ അനുഗൃഹീതരായ പ്രവാചകൻമാർക്ക് -വിശേഷിച്ചും പ്രവാചക പ്രഭുവായ നബിതിരുമേനിﷺക്ക്-ഈ ഭൗതിക മണ്ഡലങ്ങൾക്കപ്പുറം സ്ഥിതി ചെയ്യുന്ന ചില യാഥാർഥ്യങ്ങൾ സർവ്വശക്തനും, സർവ്വജ്ഞനുമായ അല്ലാഹു വെളിവാക്കിക്കൊടുക്കുകയും, പ്രവാചകൻമാരല്ലാത്ത മനുഷ്യർക്ക് സിദ്ധിക്കാവതല്ലാത്ത ചില സിദ്ധികൾ കൊടുക്കുകയും ചെയ്യുന്നതിൽ യുക്തിവിരുദ്ധമായി എന്താണുള്ളത്? ഇത് ബാഹ്യലോകത്തിനപ്പുറം നമ്മുടെ ഊഹത്തിനും വിഭാവനത്തിനും അതീതമായ കണക്കറ്റ യാഥാർഥ്യങ്ങൾ നടമാടുന്ന മറ്റൊരു ആത്മീയ ലോകമുണ്ടെന്ന് വിശ്വസിക്കുന്നവർക്ക് ഇസ്റാഇലോ, മിഅ്റാജിലോ അസംഗതമായി ഒന്നുമില്ല.

അല്ലാഹു നബിﷺയോട് പറയുന്നു: وَأَنزَلَ اللَّهُ عَلَيْكَ الْكِتَابَ وَالْحِكْمَةَ وَعَلَّمَكَ مَا لَمْ تَكُن تَعْلَمُ وَكَانَ فَضْلُ اللَّهِ عَلَيْكَ عَظِيمًا (നിനക്ക് അല്ലാഹു വേദഗ്രന്ഥവും വിജ്ഞാനവും ഇറക്കിത്തരികയും നിനക്കറിയാതിരുന്നത് പഠിപ്പിക്കുകയും ചെയ്തിരിക്കുന്നു. നിന്റെ മേൽ അല്ലാഹുവിന്റെ അനുഗ്രഹം വമ്പിച്ചതാകുന്നു. (സൂറഃ നിസാഉ്: 113)

وَءَاتَيْنَا مُوسَى ٱلْكِتَٰبَ وَجَعَلْنَٰهُ هُدًى لِّبَنِىٓ إِسْرَٰٓءِيلَ أَلَّا تَتَّخِذُوا۟ مِن دُونِى وَكِيلًا ﴿٢﴾

**《2》 മൂസാക്ക് നാം (വേദ)ഗ്രന്ഥം നൽകിയിരിക്കുന്നു; അതിനെ നാം ഇസ്റാഈൽ സന്തതികൾക്ക് മാർഗദർശനമാക്കുകയും ചെയ്തു; എന്നെക്കൂടാതെ (കാര്യങ്ങൾ) ഭരമേൽപിക്കപ്പെടുന്ന ഒരാളെയും നിങ്ങൾ ഉണ്ടാക്കിവെക്കരുതെന്ന് (കൽപിച്ചുകൊണ്ട്);**

ذُرِّيَّةَ مَنْ حَمَلْنَا مَعَ نُوحٍ ۚ إِنَّهُۥ كَانَ عَبْدًا شَكُورًا ﴿٣﴾

**《3》 നൂഹിന്റെ കൂടെ നാം (കപ്പലിൽ) കയറ്റിയവരുടെ സന്തതികളേ! [നിങ്ങളോടാണ് ഇങ്ങിനെ കൽപിച്ചത്.] നിശ്ചയമായും അദ്ദേഹം വളരെ നന്ദിയുള്ള ഒരു അടിയാനായിരുന്നു.**

---

《2》 وَآتَيْنَا നാം നൽകി مُوسَى മൂസാക്ക് الْكِتَابَ ഗ്രന്ഥം وَجَعَلْنَاهُ അതിനെ നാം ആക്കുകയും ചെയ്തു هُدًى മാർഗദർശനം لِبَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികൾക്ക് أَلَا تَتَّخِذُوا നിങ്ങൾ ആക്കരുത് (സ്വീകരിക്കരുത്-ഏർപ്പെടുത്തരുത്) എന്ന് مِنْ دُونِي എന്നെ

ക്കൂടാതെ, എനിക്ക്പുറമെ وَكِيلًا ഒരു ഭരമേൽപിക്കപ്പെടുന്നവനെ, കൈകാര്യക്കാരനെ. ﴾3﴿ ذُرِّيَّةَ സന്തതികളേ مَنْ حَمَلْنَا നാം വഹിച്ച (കയറ്റിയ) വരുടെ مَعَ نُوحٍ നൂഹിന്റെ ഒപ്പം إِنَّهُ നിശ്ചയമായും അദ്ദേഹം كَانَ ആയിരുന്നു عَبْدًا ഒരു അടിയാൻ, അടിമ شَكُورًا വളരെ നന്ദിയുള്ള.

'ഇസ്റാഉ്' എന്ന രാവുയാത്ര മുഖേന നബിﷺയെ അനുഗ്രഹിച്ചാദരിച്ച സംഭവ ത്തെതുടർന്നു മൂസാനബി (അ) ക്ക് തൗറാത്ത് നൽകി അനുഗ്രഹിച്ച വിവരം ഉണർത്തു കയാണ്. നബി തിരുമേനിﷺയെപ്പറ്റി പ്രസ്താവിച്ചശേഷം മൂസാനബി(അ)യെക്കുറിച്ചു പ്രസ്താവിക്കുക ക്വുർആനിൽ പലപ്പോഴും പതിവുള്ളതാകുന്നു. ഒരു വമ്പിച്ച സമുദാ യത്തെ ഒരു വേദഗ്രന്ഥത്തിന്റെയും നിയമസംഹിതയുടെയും കീഴിൽ ഏകീകരിച്ചു സമു ദ്ധരിക്കുകയെന്ന ഗൗരവമേറിയ ചുമതലാനിർവഹണത്തിൽ, നബിﷺക്ക് മുമ്പ് ഒരു ചരിത്രം സൃഷ്ടിച്ച പ്രവാചകവര്യനാണല്ലോ അദ്ദേഹം. പ്രസ്തുത കൃത്യനിർവഹണ ത്തിൽ മൂസാ നബി(അ)യുടെ ചരിത്രത്തിൽ നിന്ന് നബിﷺക്ക് പലതും പഠിക്കുവാനു ള്ളതായിരിക്കണം അതിന് കാരണം.

ഇസ്റാഈല്യർക്ക് മാർഗദർശനം നൽകുവാനും, അല്ലാഹു അല്ലാത്ത ആരെയും കൈകാര്യക്കാരാക്കരുതെന്ന് കൽപിച്ചുകൊണ്ടുമാണ് മൂസാ (അ)ക്ക് വേദഗ്രന്ഥം നൽകി യതെന്ന് അല്ലാഹു ആദ്യം പറഞ്ഞു. തുടർന്നുകൊണ്ട് ആ മാർഗദർശനം സ്വീകരിക്കു വാൻ ബാധ്യസ്ഥമായ ഒരു പാരമ്പര്യത്തിന്റെ പിൻതുടർച്ചക്കാരാണ് നിങ്ങൾ- അഥവാ നൂഹ് നബി(അ)യുടെ നേതൃത്വത്തിൽ കപ്പലിൽ കയറി ജലപ്രളയത്തിൽ നിന്ന് രക്ഷ പ്പെട്ട സത്യവിശ്വാസികളുടെ സന്താനപരമ്പരയാണല്ലോ നിങ്ങൾ- എന്ന് ഇസ്റാഈ ല്യരെ അനുസ്മരിപ്പിക്കുകയും ചെയ്തിരിക്കുന്നു. നൂഹ് നബി(അ)യാണെങ്കിൽ, അല്ലാ ഹുവിനോട് വളരെ കൂറും നന്ദിയും അനുസരണവുമുള്ള ആളായിരുന്നു. ആ മാതൃക നിങ്ങളും പിൻപറ്റേണ്ടതാണല്ലോ എന്നും ഓർമിപ്പിച്ചിരിക്കുന്നു. ആ മാതൃകക്കും പാര മ്പര്യത്തിനും എതിരായി ഇസ്റാഈല്യരിൽ ഉണ്ടായ ചില ചെയ്തികളാണ് അടുത്ത വചനങ്ങളിൽ ചൂണ്ടിക്കാട്ടുന്നത്:-

وَقَضَيْنَآ إِلَىٰ بَنِىٓ إِسْرَٰٓءِيلَ فِى ٱلْكِتَٰبِ لَتُفْسِدُنَّ فِى ٱلْأَرْضِ مَرَّتَيْنِ وَلَتَعْلُنَّ عُلُوًّا كَبِيرًا ﴿٤﴾

**﴾4﴿ ഇസ്റാഈൽ സന്തതികൾക്ക് (ആ) വേദഗ്രന്ഥത്തിൽ നാം തീരു മാനി (ച്ചറിയി)ക്കുകയും ചെയ്തു; തീർച്ചയായും, നിങ്ങൾ ഭൂമിയിൽ രണ്ടുപ്രാവശ്യം കുഴപ്പമുണ്ടാക്കും; തീർച്ചയായും, നിങ്ങൾ വലിയ ഔന്നത്യം (പൊങ്ങച്ചം) കാണിക്കു കയും ചെയ്യും.**

فَإِذَا جَآءَ وَعْدُ أُولَىٰهُمَا بَعَثْنَا عَلَيْكُمْ عِبَادًا لَّنَآ أُو۟لِى بَأْسٍ شَدِيدٍ فَجَاسُوا۟ خِلَٰلَ ٱلدِّيَارِ ۚ

**﴾5﴿ അങ്ങനെ, ആ രണ്ടിൽ ആദ്യ ത്തേതിന്റെ വാഗ്ദത്തം (ശിക്ഷാവധി) വന്നാൽ, നമ്മുടെ കടുത്ത ശൗര്യശാ ലികളായ ചില അടിയാൻമാരെ നാം നിങ്ങളുടെമേൽ നിയോഗിക്കുന്ന താണ്; എന്നിട്ടവർ (നിങ്ങളുടെ വാസ സ്ഥലങ്ങൾക്കിടയിലൂടെ തേടിത്തി**

രിഞ്ഞു നടക്കുന്നതാണ്.

وَكَانَ وَعۡدٗا مَّفۡعُولٗا ۝٥

അത് പ്രയോഗത്തിൽ വരുത്തപ്പെടുന്ന ഒരു വാഗ്ദത്തം (തന്നെ) ആയിരുന്നുതാനും.

ثُمَّ رَدَدۡنَا لَكُمُ ٱلۡكَرَّةَ عَلَيۡهِمۡ وَأَمۡدَدۡنَٰكُم بِأَمۡوَٰلٖ وَبَنِينَ وَجَعَلۡنَٰكُمۡ أَكۡثَرَ نَفِيرًا ۝٦

《6》 പിന്നീട്, അവർക്കെതിരിൽ നിങ്ങൾക്ക് നാം ഊക്ക് (വിജയം) തിരിച്ചുതന്നു; സ്വത്തുക്കളും മക്കളും കൊണ്ട് നിങ്ങൾക്ക് നാം സഹായം നൽകുകയും ചെയ്തു; നിങ്ങളെ നാം വളരെ കൂടുതൽ സംഘ (ബല)മുള്ള വരാക്കുകയും ചെയ്തു.

---

《4》 وَقَضَيۡنَا നാം തീരുമാനം നടത്തി (തീരുമാനം അറിയിച്ചു) إِلَىٰ بَنِيٓ إِسۡرَٰٓءِيلَ ഇസ്റാഈൽ സന്തതികളിലേക്ക് فِي ٱلۡكِتَٰبِ (വേദ) ഗ്രന്ഥത്തിൽ لَتُفۡسِدُنَّ തീർച്ചയായും നിങ്ങൾ കുഴപ്പമുണ്ടാക്കും, നാശമുണ്ടാക്കുകതന്നെ ചെയ്യും فِي ٱلۡأَرۡضِ ഭൂമിയിൽ مَرَّتَيۡنِ രണ്ടു പ്രാവശ്യം وَلَتَعۡلُنَّ നിങ്ങൾ ഔന്നത്യം കാണിക്ക (പൊങ്ങച്ചം കാട്ടുക)യും തന്നെ ചെയ്യും. عُلُوًّا ഔന്നത്യം (പൊങ്ങച്ചം) كَبِيرًا വലുതായ 《5》 فَإِذَا جَآءَ അങ്ങനെ വന്നാൽ وَعۡدُ വാഗ്ദത്തം, താക്കീത് أُولَىٰهُمَا ആ രണ്ടിൽ ആദ്യത്തേതിന്റെ بَعَثۡنَا നാം അയക്കും, എഴുന്നേൽപിക്കും (നിയോഗിക്കും) عَلَيۡكُمۡ നിങ്ങളുടെമേൽ, നിങ്ങൾക്കെതിരെ عِبَادًا ചില അടിയാൻമാരെ لَّنَآ നമ്മുടെ أُوْلِي ഉള്ളവരായ, ഉടയവരായ بَأۡسٍ ശൗര്യം (പരാക്രമ ശക്തി) شَدِيدٖ കഠിനമായ, കടുത്ത فَجَاسُواْ എന്നിട്ടവർ തേടിത്തിരഞ്ഞു നടക്കും, നാശവിഹാരം ചെയ്യും, പരതും خِلَٰلَ ഇടയിലൂടെ ٱلدِّيَارِ വീട് (വസതി- വാസസ്ഥലം) കളുടെ وَكَانَ അതായിരിക്കുന്നു, (ആകുന്നു) താനും وَعۡدًا ഒരു വാഗ്ദത്തം مَّفۡعُولٗا ചെയ്യപ്പെടുന്ന (പ്രയോഗത്തിൽ വരുത്തപ്പെടുന്ന) 《6》 ثُمَّ رَدَدۡنَا പിന്നെ നാം മടക്കി (തിരിച്ചു) തരുന്നതാണ് لَكُمُ നിങ്ങൾക്ക് ٱلۡكَرَّةَ എടുത്തുചാട്ടം (ശക്തി-വിജയം) عَلَيۡهِمۡ അവരുടെ മേൽ (എതിരെ) وَأَمۡدَدۡنَٰكُم നിങ്ങൾക്ക് നാം സഹായം (പോഷണം) നൽകുകയും ചെയ്യും بِأَمۡوَٰلٖ സ്വത്തുക്കൾ (ധനം) കൊണ്ടും وَبَنِينَ മക്കളും (കൊണ്ടും) وَجَعَلۡنَٰكُمۡ നിങ്ങളെ നാം ആക്കുകയും ചെയ്യും. أَكۡثَرَ വളരെ അധികമുള്ളവർ نَفِيرًا സംഘം (കൂട്ടം)

---

إِنۡ أَحۡسَنتُمۡ أَحۡسَنتُمۡ لِأَنفُسِكُمۡۖ وَإِنۡ أَسَأۡتُمۡ فَلَهَاۚ

《7》 നിങ്ങൾ നൻമ പ്രവർത്തിക്കുന്നപക്ഷം, നിങ്ങളുടെ സ്വന്തങ്ങൾക്ക് (തന്നെ) നിങ്ങൾ നൻമ പ്രവർത്തിക്കുകയാണ് (ചെയ്യുന്നത്). നിങ്ങൾ തിൻമ പ്രവർത്തിക്കുകയാണെങ്കിലാകട്ടെ, അതിന്നായിരിക്കും (അതും).

فَإِذَا جَآءَ وَعۡدُ ٱلۡأٓخِرَةِ لِيَسُـُٔواْ وُجُوهَكُمۡ وَلِيَدۡخُلُواْ ٱلۡمَسۡجِدَ كَمَا دَخَلُوهُ أَوَّلَ مَرَّةٖ وَلِيُتَبِّرُواْ مَا عَلَوۡاْ تَتۡبِيرًا ﴿٧﴾

**എന്നാൽ, അവസാനത്തേതിന്റെ വാഗ്ദത്തം (ശിക്ഷാ വിധി) വന്നാൽ, നിങ്ങളുടെ മുഖങ്ങളെ അവർ (ശത്രുക്കൾ) വഷളാക്കുവാനും, ആദ്യപ്രാവശ്യം അവർ പള്ളിയിൽ പ്രവേശിച്ചത്പോലെ, (വീണ്ടും) അതിൽ പ്രവേശിക്കുവാനും, അവർ ഔന്നത്യം നേടിയത് (ജയിച്ചടക്കിയത്) അവർ ഒരു (കടുത്ത) നശിപ്പിക്കൽ നശിപ്പിച്ചു തകർക്കുവാനും (അവരെ നാം നിയോഗിക്കും).**

عَسَىٰ رَبُّكُمۡ أَن يَرۡحَمَكُمۡۚ وَإِنۡ عُدتُّمۡ عُدۡنَاۘ وَجَعَلۡنَا جَهَنَّمَ لِلۡكَٰفِرِينَ حَصِيرًا ﴿٨﴾

**《8》 നിങ്ങളുടെ റബ്ബ് നിങ്ങൾക്ക് കരുണ ചെയ്യുമാറായേക്കാം.**

**നിങ്ങൾ (വീണ്ടും) ആവർത്തിച്ചുവെങ്കിൽ, നാമും ആവർത്തിക്കുന്നതാണ്. അവിശ്വാസികൾക്ക് 'ജഹന്നമി' നെ (നരകത്തെ) നാം തടങ്ങൽ സ്ഥാനമാക്കുകയും ചെയ്തിരിക്കുന്നു.**

---

《7》 إِنۡ أَحۡسَنتُمۡ നിങ്ങൾ നന്മ ചെയ്യുന്നപക്ഷം أَحۡسَنتُمۡ നിങ്ങൾ നൻമ ചെയ്തു (ചെയ്യുന്നു) لِأَنفُسِكُمۡ നിങ്ങൾക്ക്തന്നെ, നിങ്ങളുടെ സ്വന്തങ്ങൾക്ക് وَإِنۡ أَسَأۡتُمۡ നിങ്ങൾ തിൻമ ചെയ്തുവെങ്കിലാകട്ടെ فَلَهَا എന്നാലതിന് (തന്നെ), അതിന്നായിരിക്കും فَإِذَا جَآءَ എനി (എന്നാൽ) വന്നാൽ وَعۡدُ വാഗ്ദത്തം الآخِرَةِ അവസാനത്തേതിന്റെ لِيَسُوءُوا അവർ തിൻമ (മോശം-വഷളത്വം) ചെയ്‌വാൻ വേണ്ടി وُجُوهَكُمۡ നിങ്ങളുടെ മുഖങ്ങളെ وَلِيَدۡخُلُوا അവർ പ്രവേശിക്കുവാനും الۡمَسۡجِدَ പള്ളിയിൽ كَمَا دَخَلُوهُ അവരതിൽ പ്രവേശിച്ചത്പോലെ أَوَّلَ مَرَّةٍ ഒന്നാം (ആദ്യ) പ്രാവശ്യം وَلِيُتَبِّرُوا അവർ നശിപ്പിക്കുവാനും, തകർക്കുവാനും, مَا عَلَوۡا അവർ ഔന്നത്യം (മേൻമ-വിജയം-ഊക്ക്) നേടിയതിനെ تَتۡبِيرًا ഒരു (കടുത്ത) നശിപ്പിക്കൽ. 《8》 عَسَى ആയേക്കാം رَبُّكُمۡ നിങ്ങളുടെ റബ്ബ് أَنۡ يَرۡحَمَكُمۡ നിങ്ങളോട് (നിങ്ങൾക്ക്) കരുണ ചെയ്യുമാറ് وَإِنۡ عُدۡتُّمۡ നിങ്ങൾ മടങ്ങിയെങ്കിലോ, ആവർത്തിച്ചാലാകട്ടെ عُدۡنَا നാം (നാമും) മടങ്ങുന്നതാണ്, ആവർത്തിക്കുകയായി وَجَعَلۡنَا നാം ആക്കുന്നതുമാണ്, ആക്കുകയും ചെയ്തിരിക്കുന്നു جَهَنَّمَ ജഹന്നമിനെ لِلۡكَافِرِينَ അവിശ്വാസികൾക്ക് حَصِيرًا തടങ്ങൽ സ്ഥാനം, ഒരു തടങ്ങൽ, പായ

---

മുൻകൂട്ടി വേദഗ്രന്ഥം മുഖേന അല്ലാഹു താക്കീത് നൽകിയിട്ടും അതിനെ വിലവെക്കാതെ ഇസ്‌റാഈല്യർ കൈക്കൊണ്ട ചില അഴിമതികളെയും, അതിന്റെ അനന്തര

ഫലം അവർ അനുഭവിക്കേണ്ടി വന്നതിനെയും സംബന്ധിച്ചാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. മതകൽപനകളെ ലംഘിക്കലും, അക്രമം പ്രവർത്തിക്കലും ഇസ്റാഈല്യരിൽ നിത്യസംഭവങ്ങളായിരുന്നു. അവയിൽ ഏറ്റവും അതിരുകവിഞ്ഞ രണ്ട്അവസരങ്ങളെ (അഥവാ കുഴപ്പങ്ങളെ)പ്പറ്റി അല്ലാഹു അവരെ പ്രത്യേകം താക്കീത് ചെയ്തിരുന്നു. ഒന്നാമത്തെ കുഴപ്പത്തിന്റെ ഘട്ടത്തിലായിരുന്നു ശഅ്യാഉ്. (شَعْيَاء – ع) നബി കൊല്ലപ്പെട്ടതെന്നും, അവർക്ക് നേരിടുവാൻ പോകുന്ന ഭവിഷ്യത്തുകളെപ്പറ്റി മുന്നറിയിപ്പ് നൽകിക്കൊണ്ടിരുന്ന അർമിയാഉ് (അ) ബന്ധനസ്ഥനാക്കപ്പെട്ടതെന്നും പറയപ്പെടുന്നു. അത്പോലെ, രണ്ടാമത്തെ കുഴപ്പത്തിന്റെ കാലത്താണ് സകരിയ്യാ (അ) യഹ്‌യാ (അ) എന്നീ നബിമാർ കൊല്ലപ്പെട്ടതെന്നും പറയപ്പെട്ടുകാണുന്നു.

രണ്ടിൽ ഓരോന്നിന്റെയും ഘട്ടം വന്നപ്പോൾ, അവർ പിൻമാറാത്തപക്ഷം അവർക്കനുഭവിക്കേണ്ടിവരുന്ന അനുഭവങ്ങളെയും ദുരിതങ്ങളെയും കുറിച്ച് പ്രവാചകൻമാർ മുഖേന നേരത്തെ തന്നെ അവർക്ക് അല്ലാഹു മുന്നറിയിപ്പ് നൽകിയിരുന്നു. ഒന്നാം പ്രാവശ്യത്തെക്കുറിച്ചുള്ള താക്കീതാണ് 5-ാം വചനത്തിൽ കാണുന്നത്. അല്ലാഹു അവന്റെ അടിയാൻമാരിൽ ചിലരെ അവരിൽ നിയോഗിക്കും. അവർ കനത്ത പരാക്രമശാലികളും ഊക്കൻമാരുമായിരിക്കും. അവർ നാട്ടിലൂടെയും പാർപ്പിടങ്ങളിലൂടെയും പരതി നടക്കും എന്നൊക്കെയായിരുന്നു താക്കീതിന്റെ ചുരുക്കം. അഥവാ, കണ്ടതും കിട്ടിയതുമെല്ലാം നശിപ്പിക്കും. തേടിത്തിരിഞ്ഞു കണ്ടുകിട്ടിയവരെയെല്ലാം കൊല്ലുകയോ ബന്ധനസ്ഥരാക്കുകയോ അടിമകളാക്കുകയോ ചെയ്യും. കൊള്ളയും കവർച്ചയും നടത്തും. അങ്ങനെ അവരെയും അവരുടെ സർവസ്വവും നശിപ്പിക്കും എന്ന് സാരം. അത് അപ്പടി തന്നെ സംഭവിക്കുകയും ചെയ്തു. 'ഈ അടിയാൻമാർ' ആരായിരുന്നുവെന്നുള്ളതിൽ ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ രണ്ട് മൂന്നഭിപ്രായങ്ങൾ കാണപ്പെടുന്നു. (1) ജാലൂത്ത് (جَالُوت) രാജാവും സൈന്യവുമാണെന്നും, (2) സൻഹാരീബ് (سَنْحَارِيب) രാജാവും കൂട്ടരുമായിരുന്നുവെന്നും (3) ബുഖ്തുനസ്വറും (بُخْتُنَصر) സൈന്യവുമായിരുന്നുവെന്നുമാണ് ആ അഭിപ്രായങ്ങൾ.

ഇവയിൽ മൂന്നാമത്തെ അഭിപ്രായത്തിനാണ് കൂടുതൽ ന്യായം കാണുന്നത് الله اعلم ജാലൂത്തിനെപ്പറ്റി സൂറത്തുൽബക്വറഃയിൽ വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. ഇസ്റാഈല്യരുടെ നേരെ പടയെടുക്കുകയും, വമ്പിച്ച നാശനഷ്ടങ്ങൾ വരുത്തിവെക്കുകയും നിർദ്ദയം കൊന്നൊടുക്കുകയും ചെയ്ത ഒരു ബാബിലോണ്യൻ രാജാവായിരുന്നു സൻഹാരീബ്. *(*)* ബുഖ്തുനസ്വറും ഒരു ബാബിലോണ്യൻ രാജാവായിരുന്നു. ഇയാൾ ബൈത്തുൽ മുക്വദ്ദസിലെ പള്ളിയും, ഇസ്റാഈല്യരുടെ മതസംസ്കാര ചിഹ്നങ്ങളും, സ്വത്തുക്കളുമെല്ലാം തകർക്കുകയും അവരെ കൂട്ടത്തോടെ ബന്ധനസ്ഥരാക്കി ബാബിലോണിലേക്ക് കൊണ്ടുപോവുകയും ചെയ്തു. *(**)* ബാബിലോണ്യരുടെ ആക്രമങ്ങളിൽ തൗറാത്തിന്റെ

***(*) ക്രി. മു.701 ൽ സൻഹേരീബ് സിരിയാ രാജ്യത്തെ ആക്രമിച്ചു. നാൽപത്താറ് കോട്ടകൾ പിടിച്ചു. രണ്ടുലക്ഷം ജനങ്ങളെ അടിമകളാക്കി നാട്ടിലേക്ക് കൊണ്ടുപോയി... പിന്നീട് യെരുശലേം പട്ടണത്തെ വളഞ്ഞു. (വേ.പു. നിഘണ്ടു. പേ. 28)***

***(**) നെബൂഖദ് നേസർ (ബുഖ്തുന്നസ്വർ) ക്രി.മു. 604 മുതൽ 561 വരെ രാജ്യം ഭരിച്ചു... യെരുശലേമിനെ വീണ്ടും വന്ന് നിരോധിച്ചു. അതിലെ ജനങ്ങളെ ആസകലം ബന്ധനസ്ഥരാക്കി ബാബിലോണ്യായിലേക്ക് കൊണ്ടുപോയി. ശലെമോൺ*** ▸▸

പകർപ്പുകളെല്ലാം- സാക്ഷാൽ തൗറാത്തുപോലും-അഗ്നിക്കിരയാക്കപ്പെടുകയുണ്ടായി. (പിന്നീട് കുറേ കാലത്തിന് ശേഷം സ്വന്തം ഓർമയിൽ നിന്നും മറ്റുമായിട്ടാണ് ഉസൈർ (അ) ന്റെ കാലത്ത് അത് പുനർലേഖനം ചെയ്യപ്പെട്ടത് എന്ന് പറയപ്പെടുന്നു.

ഒന്നാമത്തെ പ്രാവശ്യം ഇസ്റാഈല്യർ അനുഭവിക്കേണ്ടി വന്ന ശിക്ഷകൊണ്ടുദ്ദേശ്യം ഈ മൂന്നിൽ ഏതായിരുന്നാലും ശരി, പിന്നീട് അതിന്ശേഷം ക്രമേണ അവരുടെ സ്ഥിതി ഗതി മാറി. അവർ നന്നായിത്തീരുകയും അന്യരുടെ അടിമത്തത്തിൽ നിന്ന് മോചനം നേടുകയും ചെയ്തു. രാജ്യവും രാഷ്ട്രവും പുനർനിർമാണം ചെയ്യുവാനും, സംസ്കാരവും പ്രതാപവും നിറഞ്ഞ ഭരണങ്ങൾ സ്ഥാപിക്കുവാനും അവർക്ക് കഴിഞ്ഞു. ജനസംഖ്യയിലും സമ്പൽസമൃദ്ധിയിലും അവർ മികച്ചു നിൽക്കുകയും ചെയ്തു. പല രാജാക്കൻമാരും പ്രവാചകൻമാരും അവരെ നയിക്കുവാനുമുണ്ടായിരുന്നു. ഇതിനെപ്പറ്റിയാണ് 6-ാം വചനത്തിൽ പ്രസ്താവിക്കുന്നത്. അവരുടെ സ്വന്തം നിലപാട് നന്നായിത്തീർന്നപ്പോഴാണ് അവരുടെ ദുഃസ്ഥിതി മാറി നൻമ കൈവന്നതെന്നും മനുഷ്യൻ ചെയ്യുന്ന നൻമ തിൻമകളുടെ ഫലം ഇഹത്തിലും പരത്തിലും അവൻ അനുഭവിക്കേണ്ടി വരുമെന്നും അതോടൊപ്പം 7-ാം വചനത്തിന്റെ ആദ്യവാക്യങ്ങളിൽ ചൂണ്ടിക്കാട്ടിയിരിക്കുന്നു.

കാലക്രമത്തിൽ ഇസ്റാഈല്യരുടെ നില വീണ്ടും പഴയപടിയായിത്തീർന്നു. മതമൂല്യങ്ങൾക്ക് വിലകൽപിക്കാതായി. ശിർക്കിലും തോന്നിയവാസങ്ങളിലും മുഴുകി. ഈ ഘട്ടത്തെപ്പറ്റിയുള്ള മുന്നറിയിപ്പാണ് 7-ാം വചനത്തിൽ പിന്നീട് പറയുന്നത് എന്നത്രെ ക്വുർആൻ വ്യാഖ്യാതാക്കളുടെ പൊതുവെയുള്ള അഭിപ്രായം. മുമ്പ് നിങ്ങളുടെ ശത്രുക്കൾ നിങ്ങളിൽ വരുത്തിത്തീർത്ത അതേമാതിരി നാശനഷ്ടങ്ങളും അക്രമമർദ്ദനങ്ങളും വീണ്ടും അഴിച്ചുവിടുമാറ് നിങ്ങളിൽ അല്ലാഹു ശത്രുക്കളെ നിയോഗിക്കുമെന്ന് സാരം. രണ്ടാം പ്രാവശ്യം ഇസ്റാഈല്യർ അനുഭവിക്കേണ്ടി വന്ന യാതനകൾ ആരുടെ കൈകൊണ്ടാണ് അനുഭവപ്പെട്ടതെന്ന് നിർണയിച്ചു പറയത്തക്ക തെളിവുകളില്ല. ചില റോമൻ കൈസർമാരുടെ കാലത്ത് ഇസ്റാഈല്യർ കണക്കറ്റ അക്രമങ്ങൾക്ക് വിധേയരാകേണ്ടി വന്നിട്ടുണ്ട്. ജൂദ- ക്രിസ്തീയ ചരിത്രങ്ങളിൽ ഇവയുടെ നീണ്ട പട്ടിക തന്നെ കാണാം. ഇവയിൽപെട്ട ഏതെങ്കിലുമായിരിക്കാം ഉദ്ദേശ്യം. അല്ലാഹുവിനറിയാം. ഏതായാലും ഇമാം റാസീ (റ) മുതലായവർ ചൂണ്ടിക്കാട്ടിയതുപോലെ-ഏതുകാലത്ത് ആരുടെ കൈക്കാണത് സംഭവിച്ചതെന്ന് നിർണയിച്ചറിയായ്കകൊണ്ട് ഈ വചനങ്ങൾ നൽകുന്ന പാഠങ്ങൾ മനസ്സിലാക്കുന്നതിന് തടസ്സമൊന്നുമില്ലല്ലോ.

അവസാനം ചില കാര്യങ്ങൾ അല്ലാഹു അവരെ ഓർമിപ്പിക്കുകയും ചെയ്തിരിക്കുന്നു:

(1) عَسَىٰ رَبُّكُمْ أَن يَرْحَمَكُمْ (നിങ്ങളുടെ റബ്ബ് നിങ്ങൾക്ക് കരുണ ചെയ്തേക്കാം) നിങ്ങളുടെ അക്രമങ്ങൾ നിമിത്തം രണ്ടു പ്രാവശ്യം അല്ലാഹുവിന്റെ കോപത്തിന് പാത്രമാകേണ്ടി വന്നാലും അവന്റെ കാരുണ്യത്തെക്കുറിച്ച് നിങ്ങൾ നിരാശപ്പെടേണ്ടതില്ല. നിങ്ങളുടെ സ്ഥിതിഗതികൾ നിങ്ങൾ നന്നാക്കിത്തീർത്താൽ അവന്റെ കാരുണ്യം നിങ്ങൾക്ക് ലഭിക്കുക തന്നെ ചെയ്യും എന്ന് സാരം. ഈ വാഗ്ദാനം അല്ലാഹു അവരിൽ പാലിക്കുക തന്നെ ചെയ്തിട്ടുണ്ടെന്നും എല്ലാ നിലക്കും ആ സമുദായം അഭിവൃദ്ധിപ്പെടുകയുണ്ടായിട്ടുണ്ടെന്നും അവരുടെ ചരിത്രം പരിശോധിച്ചാൽ അറിയാവുന്നതാണ്.

---

▶▶ *(സുലൈമാൻ നബി) പണിത ദേവാലയത്തെ (ബൈതുൽ മുകദ്ദസ് പള്ളിയെ) ക്രി.മു. 586-ൽ ഇവൻ നിശ്ശേഷം നശിപ്പിച്ചു. (വേ.പു.നി.പേജ് 209,390)*

(2) وَإِنۡ عُدتُّمۡ عُدۡنَا (നിങ്ങൾ ആവർത്തിച്ചാൽ നാമും ആവർത്തിക്കും). അതായത് പിന്നെയും നിങ്ങളുടെ നില മുമ്പുണ്ടായതുപോലെ വഷളായിത്തീരുന്നപക്ഷം നിങ്ങളുടെമേൽ അല്ലാഹു നടപടി എടുക്കുവാൻ മടിക്കുകയില്ലെന്ന് താൽപര്യം. ഈ മുന്നറിയിപ്പും അവരിൽ സാക്ഷാൽകൃതമാകുകയുണ്ടായി. തൗറാത്തിന്റെയും പ്രവാചകൻമാരുടെയും അധ്യാപനങ്ങളിൽ നിന്ന് അകന്നകന്ന് കൊണ്ടിരുന്ന അവർ, നബി തിരുമേനി ﷺ നിയോഗിക്കപ്പെട്ടപ്പോൾ തിരുമേനിയുടെയും ഇസ്‌ലാമിന്റെയും കഠിനശത്രുക്കളായിത്തീർന്നു. നബിﷺക്കും ഇസ്‌ലാമിനുമെതിരിൽ അവർ സ്വീകരിച്ച നിലപാട് കുപ്രസിദ്ധമാണ്. അതിൻഫലമായി മുസ്‌ലിംകളുടെ കൈക്ക് പല അവശതകളും അവർ അനുഭവിക്കേണ്ടിവരുകയും ഒടുക്കം അറേബ്യയിൽ നിന്ന് കൂട്ടത്തോടെ അവർ നാടുകടത്തപ്പെടുകയും ചെയ്തു.

ഇസ്‌ലാമിക ഭരണത്തിന്റെ ആദ്യകാലങ്ങളിൽ മുസ്‌ലിംകൾക്ക് അധീനപ്പെട്ടുകൊണ്ട് കുറേയൊക്കെ ശാന്തമായി കഴിഞ്ഞുകൂടിയശേഷം ദുഃസ്വാർഥങ്ങൾമൂലം ഇസ്‌ലാമിനെതിരെയുള്ള ഗൂഢപ്രവർത്തനങ്ങളിൽ അവർ ഏർപ്പെട്ടുകൊണ്ടേയിരുന്നു. അടുത്തകാലം വരെ അവഹേളിക്കപ്പെട്ട ഒരധമ സമൂഹമായിക്കൊണ്ടല്ലാതെ ലോകത്ത് ജീവിക്കുവാൻ അവർക്ക് കഴിഞ്ഞിട്ടില്ല. നാലു ദശകങ്ങൾക്കപ്പുറം ജർമനിയിലെ സർവാധിപതിയായിരുന്ന ഹിററ്ലറുടെ കൈക്ക് അവർ അനുഭവിക്കേണ്ടി വന്ന കൂട്ടക്കൊലകളുടെയും കഷ്ടതകളുടെയും കഥ പ്രസിദ്ധമാകുന്നു. ഇപ്പോൾ, ഹിറ്റ്ലറുടെ എതിരാളികളായിരുന്ന വൻകോയ്മകളുടെ ഇടപെടൽ നിമിത്തം അവരുടെ വകയായി ഫലസ്തീനിൽ ഒരു ഇസ്റാഈൽ രാഷ്ട്രം സ്ഥാപിക്കപ്പെട്ടതോടെ മുസ്‌ലിംകൾക്കെതിരിൽ അവരുടെ ധിക്കാരവും വൈരവും പൂർവാധികം ശക്തിപ്പെട്ടുകൊണ്ടിരിക്കുന്ന വസ്തുത ഇന്നാരെയും പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. ഇതിന്റെ ഫലം ഇന്നല്ലെങ്കിൽ നാളെ, ഒരു കൂട്ടരുടെ കൈക്കല്ലെങ്കിൽ മറ്റൊരു കൈക്ക് അവർ അനുഭവിക്കാതിരിക്കുകയില്ലെന്നുള്ളതിൽ സംശയമില്ല. 'നിങ്ങൾ ആവർത്തിച്ചാൽ നാമും ആവർത്തിക്കുമെ' ന്ന് അല്ലാഹു പറഞ്ഞ വാക്ക് പുലരാതിരിക്കുകയില്ല.

(3) وَجَعَلۡنَا جَهَنَّمَ لِلۡكَٰفِرِينَ حَصِيرًا (അവിശ്വാസികൾക്ക് നാം ജഹന്നമിനെ തടങ്ങൽ സ്ഥാനമാക്കുകയും ചെയ്തിരിക്കുന്നു). മേൽകണ്ടതെല്ലാം ഈ ലോകത്ത് വെച്ചുതന്നെയുള്ള നടപടികളാണ്. ഇതുകൊണ്ട് അവരുടെ മേലുള്ള നടപടി അവസാനിക്കുന്നില്ല. ഇസ്റാഈല്യരായ അവിശ്വാസികളടക്കം എല്ലാ അവിശ്വാസികൾക്കും പരലോകത്ത് നരകമായിരിക്കും ആധാരമെന്ന് സാരം. ഇസ്റാഈല്യരെ അഭിമുഖീകരിച്ചും, അവരുടെ ചരിത്രമെന്ന നിലക്കുമാണ് ഈ വചനങ്ങൾ നിലകൊള്ളുന്നതെങ്കിലും, സത്യവിശ്വാസികൾക്ക് അവരുടെ ചരിത്രത്തിൽ നിന്ന് പാഠങ്ങൾ പഠിക്കുവാനുണ്ടെന്ന് തീർച്ച. അതിനുവേണ്ടിയാണ് അല്ലാഹു ക്വുർആനിൽ ഇത് പ്രസ്താവിച്ചിരിക്കുന്നതും. ഇസ്റാഈൽ സമുദായത്തെപ്പോലെ മുസ്‌ലിം സമുദായം ധിക്കാരത്തിൽ മുഴുകിയാൽ അവരും ഇതുപോലെ ഇഹത്തിലും പരത്തിലും അല്ലാഹുവിന്റെ ശിക്ഷാനടപടികൾക്ക് പാത്രമാകേണ്ടിവരുമെന്നുള്ളതിന് പുറമെ മറ്റൊരു പാഠംകൂടി നാം ഇതിൽ നിന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നു. അതായത്, ഇസ്റാഈല്യർക്ക് നേരിട്ട കഷ്ടനഷ്ടങ്ങൾ അവരെക്കാൾ സത്യവിശ്വാസത്തിലും സൻമാർഗത്തിലും മികച്ചുനിന്നിരുന്ന മറ്റൊരു സമുദായത്തിന്റെ കൈക്കായിരുന്നില്ല. വിശ്വാസാചാരങ്ങളിൽ അവരെക്കാൾ ദുഷിച്ച ചില സമുദായക്കാരുടെ കൈക്കായിരുന്നു അത്. അതുപോലെ മുസ്‌ലിം സമുദായം ദുഷിക്കുമ്പോഴും അവരെക്കാൾ ദുഷിച്ച മറ്റൊരു കൂട്ടരുടെ കൈക്കാവാം അവർ പരീക്ഷിക്കപ്പെടുന്നതും. ചരിത്രം

പരിശോധിച്ചാൽ ഈ യാഥാർഥ്യത്തിന്റെ ഉദാഹരണങ്ങൾ പലതും മുസ്‌ലിം സമുദായത്തിൽ ഇതഃപര്യന്തം കഴിഞ്ഞുപോയിട്ടുണ്ട്താനും. അല്ലാഹു സമുദായത്തിന് സൻമാർഗവും തന്റേടവും പ്രദാനം ചെയ്യട്ടെ. ആമീൻ.

إِنَّ هَٰذَا ٱلْقُرْءَانَ يَهْدِى لِلَّتِى هِىَ أَقْوَمُ وَيُبَشِّرُ ٱلْمُؤْمِنِينَ ٱلَّذِينَ يَعْمَلُونَ ٱلصَّٰلِحَٰتِ أَنَّ لَهُمْ أَجْرًا كَبِيرًا ﴿٩﴾

**﴾9﴿ നിശ്ചയമായും ഈ ക്വുർആൻ ഏറ്റവും ചൊവ്വായ (അഥവാ ബലവത്തായ) തിലേക്ക് മാർഗദർശനം നൽകുന്നു. സൽകർമങ്ങൾ പ്രവർത്തിക്കുന്ന സത്യവിശ്വാസികൾക്ക് വലുതായ പ്രതിഫലം ഉണ്ടെന്ന് അതവരെ സന്തോഷവാർത്ത അറിയിക്കുകയും ചെയ്യുന്നു.**

وَأَنَّ ٱلَّذِينَ لَا يُؤْمِنُونَ بِٱلْءَاخِرَةِ أَعْتَدْنَا لَهُمْ عَذَابًا أَلِيمًا ﴿١٠﴾

**﴾10﴿ പരലോകത്തിൽ വിശ്വസിക്കാത്തവരാകട്ടെ, അവർക്ക് നാം വേദനയേറിയ ശിക്ഷ ഒരുക്കിവെച്ചിരിക്കുന്നുവെന്നും.**

## വിഭാഗം - 2

وَيَدْعُ ٱلْإِنسَٰنُ بِٱلشَّرِّ دُعَآءَهُۥ بِٱلْخَيْرِ ۖ وَكَانَ ٱلْإِنسَٰنُ عَجُولًا ﴿١١﴾

**﴾11﴿ മനുഷ്യൻ ഗുണത്തിനു പ്രാർഥിക്കുന്ന പ്രകാരം, ദോഷത്തിനും പ്രാർഥിക്കുന്നു. മനുഷ്യൻ ധൃതികൂട്ടുന്നവനാകുന്നുതാനും.**

---

﴾9﴿ إِنَّ هَٰذَا നിശ്ചയമായും ഇത് الْقُرْآنَ (ഈ) ക്വുർആൻ يَهْدِي മാർഗദർശനം നൽകുന്നു, വഴികാട്ടും لِلَّتِي യാതൊന്നിലേക്ക് هِيَ അത് أَقْوَمُ ഏറ്റം ചൊവ്വായതാണ്, കൂടുതൽ ബലവത്താണ് وَيُبَشِّرُ അതു സന്തോഷമറിയിക്കുകയും ചെയ്യുന്നു الْمُؤْمِنِينَ സത്യവിശ്വാസികളെ الَّذِينَ يَعْمَلُونَ പ്രവർത്തിക്കുന്നവരായ الصَّالِحَاتِ സൽകർമങ്ങളെ أَنَّ لَهُمْ അവർക്കുണ്ടെന്ന് أَجْرًا പ്രതിഫലം, കൂലി كَبِيرًا വലിയ ﴾10﴿ وَأَنَّ الَّذِينَ لَا يُؤْمِنُونَ വിശ്വസിക്കാത്തവർ بِالْآخِرَةِ പരലോകത്തിൽ أَعْتَدْنَا നാം ഒരുക്കിവെച്ചിരിക്കുന്നു (എന്നും) لَهُمْ അവർക്ക് عَذَابًا ശിക്ഷ أَلِيمًا വേദനയേറിയ ﴾11﴿ وَيَدْعُ പ്രാർഥിക്കുന്നു الْإِنسَانُ മനുഷ്യൻ بِالشَّرِّ ദോഷത്തിന്, തിൻമയെക്കുറിച്ച് دُعَاءَهُ അവന്റെ പ്രാർഥന بِالْخَيْرِ ഗുണത്തിന്, നൻമയെപ്പറ്റി وَكَانَ الْإِنسَانُ മനുഷ്യൻ ആകുന്നു (ആയിരിക്കുന്നു)താനും عَجُولًا ധൃതി കൂട്ടുന്നവൻ.

---

മനുഷ്യസഹജമായ ഒരു സ്വഭാവദോഷമാണ് അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. അനിഷ്ടകരമായ വല്ല കാര്യവും വന്നു ഭവിക്കുമ്പോഴേക്കും അവൻ അക്ഷമനും വികാരഭരിതനു

മായിത്തീരുന്നു. തനിക്കോ, തന്റെ മക്കൾ, സ്വത്തുക്കൾ മുതലായവക്കോ ദോഷകരമായ പ്രാർഥനകളും ശാപവാക്കുകളും അവനിൽ നിന്നുണ്ടാകുന്നു. 'ഞാൻ മരിച്ചെങ്കിൽ! ഇവൻ നശിച്ചാൽ നന്നായിരുന്നു! തുലഞ്ഞു നശിക്കട്ടെ!' എന്നിത്യാദി പലതും അവന്റെ നൻമക്കുവേണ്ടി ധൃതിപ്പെടുന്ന അതേ രൂപത്തിൽ തിൻമക്കും അവൻ ധൃതികൂട്ടിക്കൊണ്ടിരിക്കും. ഭവിഷ്യത്തിനെപ്പറ്റി ചിന്തിക്കുവാനോ, ദീർഘദൃഷ്ടിയോടുകൂടി കാര്യങ്ങളെ വിലയിരുത്തുവാനോ ഭാവിയെക്കുറിച്ചുള്ള സുപ്രതീക്ഷയോടു കൂടിയിരിക്കുവാനോ അവനു കഴിയാതെ പോകുന്നു. പക്ഷേ, അവന്റെ കഥകേടും അക്ഷമയുമെല്ലാം അറിയുന്നവനും, പരമകാരുണികനുമാണല്ലോ അല്ലാഹു. അതുകൊണ്ട് അത്തരം പ്രാർഥനകളെ അപ്പടി സ്വീകരിക്കാതെ അല്ലാഹു അവനോട് വിട്ടുവീഴ്ച കാണിക്കുകയാണ് ചെയ്യുന്നത് എന്ന് താൽപര്യം. അല്ലാഹു പറയുന്നു: وَلَوْ يُعَجِّلُ اللَّهُ لِلنَّاسِ الشَّرَّ اسْتِعْجَالَهُم بِالْخَيْرِ لَقُضِيَ إِلَيْهِمْ أَجَلُهُمْ (സാരം: മനുഷ്യർ ഗുണത്തിന് ധൃതികാണിക്കുന്ന പ്രകാരം അല്ലാഹു അവർക്ക് ദോഷത്തെ ധൃതികൂട്ടിക്കൊടുക്കുമായിരുന്നെങ്കിൽ അവർക്ക് അവരുടെ അവധി തീരുമാനമാക്കപ്പെടുക തന്നെ ചെയ്യുമായിരുന്നു. (10:11) ഒരു ഹദീഥിൽ നബിﷺ പറയുന്നു: 'നിങ്ങളുടെ സ്വന്തങ്ങൾക്കോ, നിങ്ങളുടെ സ്വത്തുക്കൾക്കോ എതിരായി പ്രാർഥിക്കരുത്. അല്ലാഹു പ്രാർഥനകൾക്കുത്തരം ചെയ്യുന്ന വല്ല സമയവുമായി അത് ഒത്തുകൂടിയെന്നു വരാം.' (മു) അഥവാ അതിന് ഇടവരുന്നത് സൂക്ഷിക്കണമെന്നർഥം.

وَجَعَلْنَا ٱلَّيْلَ وَٱلنَّهَارَ ءَايَتَيْنِ ۖ فَمَحَوْنَآ ءَايَةَ ٱلَّيْلِ وَجَعَلْنَآ ءَايَةَ ٱلنَّهَارِ مُبْصِرَةً لِّتَبْتَغُوا۟ فَضْلًا مِّن رَّبِّكُمْ وَلِتَعْلَمُوا۟ عَدَدَ ٱلسِّنِينَ وَٱلْحِسَابَ ۚ

**﴾12﴿ രാത്രിയെയും പകലിനെയും നാം രണ്ട് ദൃഷ്ടാന്തങ്ങളാക്കിയിരിക്കുന്നു. എന്നാൽ, രാത്രിയാകുന്ന ദൃഷ്ടാന്തത്തെ നാം മായിച്ചു (ഇരുട്ടിയതാക്കി) വെച്ചു; നിങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള അനുഗ്രഹം നിങ്ങൾ തേടിയെടുക്കാൻ വേണ്ടി പകലാകുന്ന ദൃഷ്ടാന്തത്തെ നാം കാണത്തക്ക (വെളിച്ചമുള്ള)താക്കുകയും ചെയ്തിരിക്കുന്നു; നിങ്ങൾ കൊല്ലങ്ങളുടെ എണ്ണവും, കണക്കും അറിയുവാൻ വേണ്ടിയും.**

وَكُلَّ شَىْءٍ فَصَّلْنَٰهُ تَفْصِيلًا ﴿١٢﴾

**എല്ലാ കാര്യവും തന്നെ, നാമത് വിസ്തരിച്ച് വിശദീകരിച്ചിരിക്കുന്നു. (ആവശ്യമായതൊന്നും നാം വിവരിക്കാതിരുന്നിട്ടില്ല.)**

---

﴾12﴿ وَجَعَلْنَا നാം ആക്കിയിരിക്കുന്നു. اللَّيْلَ രാത്രിയെ وَالنَّهَارَ പകലിനെയും آيَتَيْنِ രണ്ടു ദൃഷ്ടാന്തങ്ങൾ فَمَحَوْنَا എന്നാൽ (എന്നിട്ട്-അങ്ങനെ) നാം മായിച്ചു آيَةَ اللَّيْلِ രാത്രിയുടെ (രാത്രിയാകുന്ന) ദൃഷ്ടാന്തത്തെ وَجَعَلْنَا നാം ആക്കുകയും ചെയ്തു آيَةَ النَّهَارِ പകലിന്റെ (പകലാകുന്ന) ദൃഷ്ടാന്തത്തെ مُبْصِرَةً കാണത്തക്കത് (കാണാവുന്നത്) لِتَبْتَغُوا നിങ്ങൾ തേടു (തേടിയെടുക്കു-അന്വേഷിക്കു)വാൻ വേണ്ടി فَضْلًا അനു

ഗ്രഹത്തെ, ദയവിനെ مِّن رَّبِّكُمْ നിങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള وَلِتَعْلَمُوا നിങ്ങൾ അറിയുവാൻ വേണ്ടിയും عَدَدَ എണ്ണം السِّنِينَ കൊല്ലങ്ങളുടെ وَالْحِسَابَ കണക്കും وَكُلَّ شَيْءٍ എല്ലാ കാര്യവും (വസ്തുവും) فَصَّلْنَاهُ നാമതിനെ വിശദീകരിച്ചിരിക്കുന്നു تَفْصِيلًا ഒരു (നല്ല)വിശദീകരണം.

ശാന്തത, സ്വസ്ഥത, വിശ്രമം എന്നിവക്ക് ഉതകുമാറ് രാത്രിയെ ഇരുട്ടുമയമാക്കിയത്, ഉപജീവന മാർഗങ്ങളും ഉദ്ദിഷ്ടകാര്യങ്ങളും അന്വേഷിച്ചു നേടിയെടുക്കുവാൻ സാധിക്കുമാറ് പകലിനെ വെളിച്ചമാക്കിയത്, രാവും പകലും മാറി മാറിക്കൊണ്ടു വരുന്നത് എന്നിവയിലൊക്കെ അല്ലാഹുവിന്റെ മഹിതമഹത്വങ്ങൾക്കും അനുഗ്രഹങ്ങൾക്കും പല ദൃഷ്ടാന്തങ്ങളും അടങ്ങിയിരിക്കുന്നു. അതുകൊണ്ട് ഈ വിഷയങ്ങളെക്കുറിച്ച് അല്ലാഹു പലപ്പോഴും ഖുർആനിൽ ഉണർത്തിക്കാണാം. രാപ്പകലുകളുടെ മാറ്റത്തിൽ നിന്നാണല്ലോ സമയങ്ങളുടെയും മറ്റും കണക്കുകൾ നിർണയിക്കപ്പെടുന്നത്. സൂ: ഖസ്വസ്വ് 71, 72 വചനങ്ങളിൽ അല്ലാഹു ചൂണ്ടിക്കാണിച്ചതുപോലെ, സദാസമയവും പകലോ, രാത്രിയോ മാത്രമായിരുന്നാലത്തെ അവസ്ഥയെന്തായിരിക്കും? ആലോചിച്ചു നോക്കുക!

وَكُلَّ إِنسَـٰنٍ أَلْزَمْنَـٰهُ طَـٰٓئِرَهُۥ فِى عُنُقِهِۦ

**﴾13﴿ എല്ലാ മനുഷ്യനും തന്നെ, അവന്റെ ശകുനം അവന്റെ കഴുത്തിൽ നാം ഏർപ്പെടുത്തി (ഉറപ്പിച്ചു) വെച്ചിരിക്കുന്നു.**

وَنُخْرِجُ لَهُۥ يَوْمَ ٱلْقِيَـٰمَةِ كِتَـٰبًا يَلْقَىٰهُ مَنشُورًا ﴿١٣﴾

**ഖിയാമത്തു നാളിൽ അവന് ഒരു ഗ്രന്ഥം (രേഖ) നാം വെളിക്കുകൊണ്ടുവരുകയും ചെയ്യും; (തുറന്നു) വിരുത്തപ്പെട്ടതായി അതവൻ കണ്ടെത്തുന്നതാണ്.**

ٱقْرَأْ كِتَـٰبَكَ

**﴾14﴿ (പറയപ്പെടും:) 'നിന്റെ ഗ്രന്ഥം നീ വായിച്ചുകൊള്ളുക!-**

كَفَىٰ بِنَفْسِكَ ٱلْيَوْمَ عَلَيْكَ حَسِيبًا ﴿١٤﴾

**നിന്റെ പേരിൽ കണക്ക്നോക്കുന്നവനായി ഇന്ന് നീ തന്നെ മതി!'**

﴾13﴿ وَكُلَّ إِنسَانٍ എല്ലാ മനുഷ്യനും أَلْزَمْنَاهُ അവനു നാം ഏർപ്പെടുത്തിവെച്ചിരിക്കുന്നു (അനിവാര്യമാക്കി-വേറിടാതാക്കിയിരിക്കുന്നു) طَائِرَهُ അവന്റെ ശകുനം, ലക്ഷണം فِي عُنُقِهِ അവന്റെ കഴുത്തിൽ وَنُخْرِجُ നാം പുറപ്പെടുവിക്കുക (വെളിക്കു കൊണ്ടുവരുക)യും ചെയ്യും. لَهُ അവന് يَوْمَ الْقِيَامَةِ ഖിയാമത്തു നാളിൽ كِتَابًا ഒരു ഗ്രന്ഥം, രേഖ, يَلْقَاهُ അതവൻ കാണും, കണ്ടെത്തും مَنْشُورًا വിരുത്ത(നിവർത്ത)പ്പെട്ടതായി ﴾14﴿ اقْرَأْ വായിക്കുക كِتَابَكَ നിന്റെ ഗ്രന്ഥം كَفَى മതി بِنَفْسِكَ നീ തന്നെ, നിന്റെ സ്വന്തം الْيَوْمَ ഇന്ന് عَلَيْكَ നിന്റെ പേരിൽ حَسِيبًا കണക്ക് നോക്കുന്നവനായി.

കൂട്ടിൽ നിന്ന് പക്ഷികൾ വലത്തോട്ട് പാറിയാൽ ശുഭം, ഇടത്തോട്ട് പാറിയാൽ അശുഭം എന്നും മറ്റും പക്ഷികളുടെ ചലനം നോക്കി ശകുനം നിശ്ചയിക്കുന്ന ഒരു പതിവ് അറബികൾക്കുണ്ടായിരുന്നു. ഇതിൽ നിന്ന് 'പക്ഷി' എന്നർഥമുള്ള طَائِر(ത്വാഇർ) എന്ന വാക്ക് 'ശകുനം' എന്ന അർഥത്തിലും ഉപയോഗിക്കപ്പെട്ടു വന്നു. ഇവിടെയും ഈ അർഥമാണ് അതിനുള്ളത്. പക്ഷേ, ഇവിടെ പക്ഷിയല്ല-മനുഷ്യകർമങ്ങളാണ്-പക്ഷി (ശകുനം) എന്നതുകൊണ്ട് വിവക്ഷ. ഈ വചനങ്ങളിൽ പ്രസ്താവിച്ചതിന്റെ സാരം ഇപ്രകാരമാകുന്നു:-

ഓരോരുത്തന്റെയും ശകുനം അവന്റെ കഴുത്തിൽ കെട്ടിത്തൂക്കി വെച്ചിട്ടുള്ള താലി പോലെ അവനോടൊപ്പം തന്നെ സ്ഥിതി ചെയ്യുന്നു. ഓരോരുത്തന്റെയും കർമങ്ങളെ ആശ്രയിച്ചാണ് അവന്റെ ശുഭാശുഭ ഫലങ്ങൾ നിലകൊള്ളുന്നത്. പക്ഷികളെയോ മറ്റോ ആശ്രയിച്ചല്ല അത്. അതിന് പുറമെ, ക്വിയാമത്തുനാളിൽ, ഓരോരുവന്റെയും സകല കർമങ്ങളും സവിസ്തരം രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ഒരു രേഖാഗ്രന്ഥം അവന്റെ കയ്യിൽ കൊടുക്കപ്പെടുകയും ചെയ്യും. അതിൽ എല്ലാം അവന് വ്യക്തമായി രേഖപ്പെടുത്തി കാണാവുന്നതായിരിക്കും. അത് കാണുമ്പോൾ, തന്റെ ഗുണദോഷങ്ങളെയും, രക്ഷാശിക്ഷകളെയും, നേട്ടകോട്ടങ്ങളെയും കുറിച്ച് ഓരോരുത്തർക്കും ശരിക്കും വ്യക്തമാകുന്നതാണ്. പരസഹായമൊന്നും കൂടാതെ, തന്റെ കണക്ക് തികച്ചും തനിക്കുതന്നെ പരിശോധിച്ചറിയാം.

مَّنِ ٱهْتَدَىٰ فَإِنَّمَا يَهْتَدِى لِنَفْسِهِۦ ۖ وَمَن ضَلَّ فَإِنَّمَا يَضِلُّ عَلَيْهَا ۚ وَلَا تَزِرُ وَازِرَةٌ وِزْرَ أُخْرَىٰ ۗ

**《15》 ആർ നേർമാർഗം പ്രാപിച്ചുവോ അവൻ, തന്റെ സ്വന്തത്തിനു വേണ്ടിതന്നെയാണ് നേർമാർഗം പ്രാപിക്കുന്നത്. ആർ വഴിപിഴച്ചുവോ അവൻ അതിനെതിരായി തന്നെയാണ് വഴിപിഴക്കുന്നതും. കുറ്റം വഹിക്കുന്ന ഒരു ദേഹവും (അഥവാ ആത്മാവും) മറ്റൊന്നിന്റെ കുറ്റം വഹിക്കുകയില്ല.**

وَمَا كُنَّا مُعَذِّبِينَ حَتَّىٰ نَبْعَثَ رَسُولًا ﴿١٥﴾

**ഒരു റസൂലിനെ അയക്കുന്നത്വരെ നാം (ആരെയും) ശിക്ഷിക്കുന്നവരായിരിക്കില്ലതാനും.**

---

《15》 مَنِ ആർ, ആരെങ്കിലും, യാതൊരുവൻ اهْتَدَى നേർമാർഗം പ്രാപിച്ചു (എങ്കിൽ) فَإِنَّمَا يَهْتَدِي എന്നാലവൻ നേർമാർഗം പ്രാപിക്കുന്നത് لِنَفْسِهِ തനിക്കുവേണ്ടി തന്നെ, തന്റെ സ്വന്തത്തിനുവേണ്ടി മാത്രം وَمَنْ ആരെങ്കിലും, വല്ലവനും ضَلَّ വഴിപിഴച്ചു (എങ്കിൽ) فَإِنَّمَا يَضِلُّ എന്നാലവൻ വഴി പിഴക്കുന്നത് عَلَيْهَا അതിന്റെമേൽ (എതിരിൽ) തന്നെ وَلَا تَزِرُ (കുറ്റം) പേറുക (വഹിക്കുക)യില്ല وَازِرَةٌ ഒരു (കുറ്റം) പേറിയ ദേഹം (ആൾ) وِزْرَ കുറ്റത്തെ, കുറ്റഭാരം أُخْرَى മറ്റേതിന്റെ, മറ്റൊന്നിന്റെ وَمَا كُنَّا നാമായിരിക്കുകയുമില്ല مُعَذِّبِينَ

ശിക്ഷിക്കുന്നവർ حَتَّىٰ نَبْعَثَ നാം അയക്കുന്ന (എഴുന്നേൽപിക്കുന്ന)തുവരെ رَسُولًا ഒരു റസൂലിനെ.

---

മനുഷ്യരുടെ രക്ഷാശിക്ഷകളിൽ അംഗീകരിക്കപ്പെട്ടിട്ടുള്ള മൂന്ന് അടിസ്ഥാന തത്വങ്ങളാണ് ഈ വചനങ്ങളിൽ കാണുന്നത്.

(1) ഓരോ ആളുടെയും സൽക്കർമ ദുഷ്കർമങ്ങളുടെ ഫലം ആ ആൾക്ക് തന്നെയായിരിക്കും അനുഭവപ്പെടുക.

(2) ഒരാളുടെ കുറ്റം മറ്റൊരാൾ വഹിക്കുകയോ, വഹിക്കേണ്ടി വരുകയോ ഇല്ല. ഈ രണ്ടു വിഷയത്തെപ്പറ്റിയും അല്ലാഹു ഒന്നിലധികം സ്ഥലത്ത് പ്രസ്താവിച്ചുകാണാം. 1-ാമത്തേതിനെപ്പറ്റി 10:108; 27:92;39:41 മുതലായ വചനങ്ങളിലും, 2-ാമത്തേതിനെപ്പറ്റി 6:164; 35:18; 39:7; 53:38 മുതലായ വചനങ്ങളിലും നോക്കുക.

(3) റസൂലുകളെ അയച്ചു നേർമാർഗവും, ദുർമാർഗവും വിവരിച്ചുകൊടുക്കാതെ അല്ലാഹു ആരെയും ശിക്ഷിക്കുകയില്ല. പ്രവാചകൻമാർ നിയോഗിക്കപ്പെടുകയോ, പ്രവാചകൻമാരുടെ അധ്യാപനങ്ങളെപ്പറ്റി അറിവ് ലഭിക്കുകയോ ചെയ്തിട്ടില്ലാത്തവർ വഴിപിഴച്ചുപോകുന്നപക്ഷം, അവർ ശിക്ഷാർഹരായിരിക്കയില്ല എന്ന് ഇതിൽനിന്ന് വ്യക്തമാകുന്നു.

പക്ഷേ, ഒരു സമുദായത്തിലും അല്ലാഹു നബിമാരെ അയക്കാതിരുന്നിട്ടില്ല. അല്ലാഹു പറയുന്നു: وَإِنْ مِّنْ أُمَّةٍ إِلاَّ خَلاَ فِيهَا نَذِيرٌ (ഒരു സമുദായവും അതിൽ ഒരു താക്കീതുകാരൻ കഴിഞ്ഞുപോകാതിരുന്നിട്ടില്ല. 35:24) പ്രവാചകന്മാരുമായി നേരിൽ ബന്ധപ്പെടുവാൻ കഴിയാത്തവർക്ക് അവരുടെ അധ്യാപനങ്ങളെപ്പറ്റി മറ്റു മതോപദേഷ്ടാക്കൾ വഴിയോ, വേദഗ്രന്ഥങ്ങൾ വഴിയോ അറിവായാലും മതിയല്ലോ. നരകത്തിന്റെ ആൾക്കാരായിത്തീരുന്ന ഓരോ കൂട്ടം ആളുകളെയും അതിൽ ഇടപ്പെടുമ്പോൾ, നരകത്തിന്റെ കാവൽക്കാർ അവരോട് നിങ്ങൾക്ക് ഒരു താക്കീതുകാരനും വന്നില്ലേ (أَلَمْ يَأْتِكُمْ نَذِيرٌ) എന്ന് ചോദിക്കുമെന്നും, അപ്പോൾ അവർ: ഞങ്ങൾക്ക് താക്കീതുകാർ വന്നിട്ടുണ്ട്. എന്നാൽ ഞങ്ങൾ വ്യാജമാക്കുകയാണുണ്ടായതെന്ന് (بَلَىٰ قَدْ جَاءَنَا نَذِيرٌ فَكَذَّبْنَا الخ) അവർ മറുപടി പറയുമെന്നും സൂറതുൽ മുൽകിൽ അല്ലാഹു അറിയിച്ചിരിക്കുന്നു.

وَإِذَآ أَرَدْنَآ أَن نُّهْلِكَ قَرْيَةً أَمَرْنَا مُتْرَفِيهَا فَفَسَقُوا۟ فِيهَا فَحَقَّ عَلَيْهَا ٱلْقَوْلُ فَدَمَّرْنَٰهَا تَدْمِيرًا ﴿١٦﴾

**﴾16﴿ ഒരു രാജ്യത്തെ നാം നശിപ്പിക്കുവാൻ ഉദ്ദേശിച്ചാൽ, അതിലെ സുഖിയൻമാരോട് നാം കൽപിക്കും (അനുസരിക്കുവാൻ കൽപന കൊടുക്കും): എന്നിട്ട് അവർ അതിൽ തോന്നിയവാസം പ്രവർത്തിക്കും; അങ്ങനെ, അതിന്റെമേൽ (ആ) വാക്ക് (ന്യായമായി) സ്ഥിരപ്പെടും; അപ്പോൾ, നാം അതിനെ ഒരു തകർക്കൽ തകർക്കുന്നതാണ്.**

﴾16﴿ وَإِذَآ أَرَدْنَا നാം ഉദ്ദേശിച്ചാൽ أَن نُّهْلِكَ നാം നശിപ്പിക്കുവാൻ قَرْيَةً ഒരു രാജ്യത്തെ, വല്ല രാജ്യത്തെയും أَمَرْنَا നാം കൽപിക്കുന്നതാണ് مُتْرَفِيهَا അതിലെ സുഖിയൻ (സുഖ ലോലുപൻ) മാരോട് فَفَسَقُوا۟ എന്നിട്ട് (അപ്പോൾ) അവർ തോന്നിയവാസം (തെമ്മാടിത്തം-ധിക്കാരം) പ്രവർത്തിക്കും فِيهَا അതിൽ فَحَقَّ അപ്പോൾ സ്ഥിരപ്പെടും, ന്യായമാകും, അവകാശപ്പെടും, യഥാർഥമാകും عَلَيْهَا അതിന്റെ മേൽ ٱلْقَوْلُ വാക്ക് (ആ പറഞ്ഞത്) فَدَمَّرْنَاهَا അപ്പോൾ നാം അതിനെ തകർക്കും تَدْمِيرًا ഒരു തകർക്കൽ.

റസൂലുകൾ മുഖാന്തരം അല്ലാഹു നൽകിയിട്ടുള്ള കൽപനകളെ വകവെക്കാതെ ധിക്കരിച്ചുകൊണ്ട് രാജ്യത്തുള്ള നേതാക്കൾ, മൂപ്പൻമാർ തുടങ്ങിയ സുഖലോലുപൻമാർ തോന്നിയവാസത്തിലും, ദുർമാർഗത്തിലും മുഴുകിക്കൊണ്ടിരിക്കും. അങ്ങനെ അവരുടെ നേതൃത്വത്തിൽ നാട്ടിൽ ധാർമികമായ അരാജകത്വം നടമാടുകയും അപ്പോൾ രാജ്യം ഉന്മൂല നാശത്തിന് അവകാശപ്പെട്ടതായിത്തീരുകയും ചെയ്യുന്നു. അപ്പോഴാണ് അല്ലാഹു അവിടെ ഉൻമൂലനാശം വരുത്തുന്നത്. അല്ലാതെ, നാട്ടുകാർ പൊതുവെ നിരപരാധികളായിരിക്കുമ്പോൾ ഒരു രാജ്യവും അല്ലാഹു നശിപ്പിക്കാറില്ല, അങ്ങിനെ അവന് ഉദ്ദേശവുമില്ല എന്ന് സാരം. എവിടെ നോക്കിയാലും തോന്നിയവാസത്തിലും, സദാചാര ലംഘനങ്ങളിലും മുമ്പന്മാരായിരിക്കുക അവിടത്തെ സുഖലോലുപന്മാരായിരിക്കുമല്ലോ. പൊതുജനങ്ങളും, സാധാരണക്കാരും ക്രമേണ അവരുടെ അഭീഷ്ടങ്ങൾക്ക്വഴങ്ങി അവരിൽ ലയിക്കുകയാണ് പതിവ്. അതുകൊണ്ടാണ് സുഖിയൻമാരുടെ തോന്നിയവാസത്തെപ്പറ്റി എടുത്തുപറയുന്നത്.

وَكَمْ أَهْلَكْنَا مِنَ ٱلْقُرُونِ مِنۢ بَعْدِ نُوحٍ ۗ وَكَفَىٰ بِرَبِّكَ بِذُنُوبِ عِبَادِهِۦ خَبِيرًۢا بَصِيرًا ﴿١٧﴾

**﴾17﴿ നൂഹിനുശേഷമായി എത്ര (യേറെ) തലമുറകളെയാണ് നാം നശിപ്പിച്ചിരിക്കുന്നത്?! തന്റെ അടിയാന്മാരുടെ പാപങ്ങളെപ്പറ്റി സൂക്ഷ്മജ്ഞനും, കണ്ടറിയുന്നവനുമായി നിന്റെ റബ്ബ് തന്നെ മതിതാനും!**

﴾17﴿ وَكَمْ എത്രയാണ്, എത്രയോ أَهْلَكْنَا നാം നശിപ്പിച്ചിരിക്കുന്നു مِنَ ٱلْقُرُونِ തലമുറകളിൽ (കാലക്കാരിൽ) നിന്നും مِنۢ بَعْدِ ശേഷം, ശേഷമായിട്ട് نُوحٍ നൂഹിന്റെ وَكَفَىٰ മതിതാനും بِرَبِّكَ നിന്റെ റബ്ബ് (തന്നെ) بِذُنُوبِ പാപങ്ങളെപ്പറ്റി عِبَادِهِۦ തന്റെ അടിയാന്മാരുടെ خَبِيرًا സൂക്ഷ്മജ്ഞാനിയായിട്ട് بَصِيرًا കണ്ടറിയുന്നവനായിട്ട്, കാണുന്നവനായ.

നൂഹ് നബി(അ)യുടെ കാലശേഷം മുതൽ ഇതുവരെയായി മേൽ പ്രസ്താവിച്ച പ്രകാരം പൊതുശിക്ഷക്ക് വിധേയരാകേണ്ടിവന്ന എത്രയോ ജനസമൂഹങ്ങൾ കഴിഞ്ഞുപോയിട്ടുണ്ട്! ഓരോ കൂട്ടരുടെയും തെറ്റുകുറ്റങ്ങൾ എന്തൊക്കെയായിരുന്നുവെന്നും, അത് എത്രമാത്രം കവിഞ്ഞുപോയിരുന്നുവെന്നുമൊക്കെ അല്ലാഹുവിന് ശരിക്കും സൂക്ഷ്മമായും അറിയാം. അതനുസരിച്ച് തന്നെയാണ് അവരെ അവൻ ശിക്ഷിച്ചതും. അല്ലാതെ ഒരു മൊത്തക്കണക്കിലോ, ഏകദേശ അനുമാനപ്രകാരമോ അല്ല അല്ലാഹു അങ്ങിനെ ചെയ്തത് എന്ന് താൽപര്യം. അതുപോലെയുള്ള വല്ല പൊതുശിക്ഷക്കും ബാധ്യസ്ഥ

രായിത്തീർന്നേക്കാനിടയുണ്ടെന്ന് നിലവിലുള്ള ഈ മുശ്‌രിക്കുകളും ഓർത്തുകൊള്ളട്ടെ എന്നുള്ള ഒരു സൂചനകൂടി ഇതിൽ അടങ്ങിയിരിക്കുന്നു.

مَّن كَانَ يُرِيدُ ٱلْعَاجِلَةَ عَجَّلْنَا لَهُۥ فِيهَا مَا نَشَآءُ لِمَن نُّرِيدُ ثُمَّ جَعَلْنَا لَهُۥ جَهَنَّمَ يَصْلَىٰهَا مَذْمُومًا مَّدْحُورًا ﴿١٨﴾

**﴿18﴾ ആർ (ഈ) ക്ഷണികമായതിനെ (ഐഹിക ജീവിതത്തെ) ഉദ്ദേശിച്ചുകൊണ്ടിരിക്കുന്നുവോ, അതിൽ അവന്- (അതെ) നാം വേണമെന്ന് വെക്കുന്നത് നാം വേഗമാക്കിക്കൊടുക്കുന്നതാണ്; പിന്നെ, അവന് നാം 'ജഹന്നമി'നെ (നരകത്തെ) ഏർപ്പെടുത്തിക്കൊടുക്കുന്നതാണ്. അതിൽ അവൻ ആക്ഷേപിക്കപ്പെട്ടവനായും (കാരുണ്യത്തിൽനിന്നും) ആട്ടപ്പെട്ടവനായും കൊണ്ട് കടന്നെരിയും.**

وَمَنْ أَرَادَ ٱلْـَٔاخِرَةَ وَسَعَىٰ لَهَا سَعْيَهَا وَهُوَ مُؤْمِنٌ فَأُو۟لَـٰٓئِكَ كَانَ سَعْيُهُم مَّشْكُورًا ﴿١٩﴾

**﴿19﴾ ആർ പരലോകത്തെ ഉദ്ദേശിച്ചുവോ, അവൻ സത്യവിശ്വാസിയായും കൊണ്ട് അതിനുവേണ്ടി അതിന്റേതായ പരിശ്രമം പരിശ്രമിക്കുകയും ചെയ്തു (വോ), എന്നാൽ അക്കൂട്ടർ-അവരുടെ പരിശ്രമം നന്ദിപൂർവം സ്വീകരിക്കപ്പെടുന്നതായിരിക്കും.**

كُلًّا نُّمِدُّ هَـٰٓؤُلَآءِ وَهَـٰٓؤُلَآءِ مِنْ عَطَآءِ رَبِّكَ ۚ

**﴿20﴾ എല്ലാവർക്കും - ഇക്കൂട്ടർക്കും അക്കൂട്ടർക്കും (തന്നെ) - നിന്റെ റബ്ബിന്റെ കൊടുതിയിൽ (ദാനത്തിൽ) നിന്നും നാം അയച്ചു (നീട്ടി) കൊടുക്കുന്നതാണ്.**

وَمَا كَانَ عَطَآءُ رَبِّكَ مَحْظُورًا ﴿٢٠﴾

**നിന്റെ റബ്ബിന്റെ കൊടുതി (ദാനം) മുടക്കം ചെയ്യപ്പെടുന്നതായിരിക്കില്ല താനും.**

---

﴿18﴾ مَنْ كَانَ ആർ ആയിരുന്നു (വോ), ആരെങ്കിലും ആയിരുന്നാൽ يُرِيدُ ഉദ്ദേശിക്കും الْعَاجِلَةَ ധൃതിയിൽ തീരുന്നതിനെ, വേഗം കഴിയുന്നത്, ക്ഷണികമായത് عَجَّلْنَا നാം ധൃതിയാക്കി (വേഗമാക്കി) കൊടുക്കും لَهُ അവന് فِيهَا അതിൽ مَا نَشَاءُ നാം ഉദ്ദേശിക്കുന്നത്, വേണമെന്ന് വെക്കുന്നത് لِمَنْ نُرِيدُ നാം ഉദ്ദേശിക്കുന്നവർക്ക് ثُمَّ جَعَلْنَا പിന്നെ നാം ആക്കും (ഏർപ്പെടുത്തും) لَهُ അവന് جَهَنَّمَ ജഹന്നമിനെ يَصْلَاهَا അവൻ അതിൽ എരിയും, കടക്കും

(കടന്നെരിയും) مَذۡمُومًا ആക്ഷേപിക്ക (കുറ്റപ്പെടുത്ത)പ്പെട്ടവനായിട്ട് مَّدۡحُورًا ആട്ടപ്പെട്ട (അകറ്റപ്പെട്ട) വനായി. ﴾19﴿ وَمَنۡ أَرَادَ ആർ ഉദ്ദേശിച്ചുവോ, ആരെങ്കിലും ഉദ്ദേശിച്ചാൽ الۡاٰخِرَةَ പിന്നീടുള്ളതിനെ (പരലോകത്തെ) وَسَعَىٰ لَهَا അതിനുവേണ്ടി പരിശ്രമിക്കുക (യത്നിക്കുക) യും (ചെയ്താൽ) سَعۡيَهَا അതിന്റെ (തായ) പരിശ്രമം وَهُوَ അവൻ, അവ നാകട്ടെ مُؤۡمِنٌ സത്യവിശ്വാസിയുമാണ് فَأُولَٰٓئِكَ എന്നാൽ ആ കൂട്ടർ كَانَ ആയിരിക്കും سَعۡيُهُم അവരുടെ പരിശ്രമം مَّشۡكُورًا നന്ദി ചെയ്യപ്പെടുന്ന (നന്ദിപൂർവം സ്വീകരിക്കപ്പെ ടുന്ന) ത്. ﴾20﴿ كُلًّا എല്ലാവർക്കും نُّمِدُّ നാം അയച്ചുകൊടുക്കും, നീട്ടിക്കൊടുക്കും. هَٰٓؤُلَآءِ ഇക്കൂട്ടർക്ക്, ഇവർക്ക് وَهَٰٓؤُلَآءِ ഇക്കൂട്ടർക്കും, അവർക്കും مِنۡ عَطَآءِ കൊടുതിയിൽ (ദാനത്തിൽ) നിന്ന് رَبِّكَ നിന്റെ റബ്ബിന്റെ وَمَا كَانَ ആയിട്ടില്ല ആയിരിക്കയില്ല عَطَآءُ رَبِّكَ നിന്റെ റബ്ബിന്റെ കൊടുതി مَحۡظُورًا മുടക്കപ്പെട്ട (തടയപ്പെട്ട)ത്.

---

ക്ഷണികമായ ഈ ഐഹിക സുഖസൗകര്യങ്ങളെ ലക്ഷ്യം വെക്കുന്നവരിൽ അവൻ ഉദ്ദേശിക്കുന്നവർക്ക് ഇഹത്തിൽ താനുദ്ദേശിക്കുന്ന ഏതാനും ചില നേട്ടങ്ങൾ അല്ലാഹു തൽക്കാലം നൽകിയേക്കും. എല്ലാവർക്കും പൂർണമായി ലഭിക്കുകയില്ല. അവരുടെ പര്യവസാനം നരകവുമായിരിക്കും. ശാശ്വതമായ പരലോക സുഖസൗകര്യങ്ങളെ ലക്ഷ്യം വെക്കുകയും, അതോടുകൂടി അതിനുവേണ്ടി വിശ്വാസപൂർവം പ്രയത്നം നടത്തുകയും ചെയ്യുന്നവരുടെ പ്രവർത്തനം അല്ലാഹു സസന്തോഷം സ്വീകരിക്കുകയും, അർഹമായ പ്രതിഫലം അവർക്ക് നൽകുകയും ചെയ്യും. ഉപജീവനമാർഗങ്ങൾ, ജീവിതാവശ്യങ്ങൾ ആദിയായ ഭൗതികാനുഗ്രഹങ്ങളാകട്ടെ, എല്ലാവർക്കും അവൻ നൽകിക്കൊണ്ടിരിക്കുകയും ചെയ്യും. അതിൽ രണ്ടുകൂട്ടർക്കുമിടയിൽ വ്യത്യാസം കാണിക്കുകയില്ല, എന്നൊക്കെയാണ് ഈ വചനങ്ങളിൽ പറഞ്ഞതിന്റെ ചുരുക്കമെന്ന് പറയാം. എന്നാൽ, അല്ലാഹു ഉപയോഗിച്ച വാക്യങ്ങൾ പരിശോധിക്കുന്നപക്ഷം അതിൽനിന്ന് നമുക്ക് പല കാര്യങ്ങളും മനസ്സിലാക്കുവാൻ കഴിയുന്നതാണ്. ഉദാഹരണമായി:-

(1) ഐഹിക ജീവിതത്തെ ഉദ്ദേശിക്കുന്നവരെക്കുറിച്ച് പറഞ്ഞപ്പോൾ, പരലോകത്തെ ഉദ്ദേശിക്കുന്നവരെക്കുറിച്ച് പറഞ്ഞതുപോലെ وَسَعَىٰ لَهَا سَعۡيَهَا(അതിനുവേണ്ടി അതിന്റെ തായ പരിശ്രമം നടത്തി) എന്നോ മറ്റോ ഒരു ഉപാധി പറഞ്ഞിട്ടില്ല, എന്തുകൊണ്ടെന്നാൽ പരലോകത്ത് ഗുണം കിട്ടുമെന്ന ലക്ഷ്യത്തോടെയുള്ള എല്ലാ പ്രവർത്തനങ്ങളും ലക്ഷ്യം പ്രാപിക്കുകയില്ല. അല്ലാഹുവും റസൂലും നിർദ്ദേശിച്ച പ്രകാരമുള്ള സൽകർമങ്ങളും അനുഷ്ഠാനമുറകളും സ്വീകരിക്കേണ്ടതുണ്ട്. അതുകൊണ്ടാണ് ദീനിൽ പുതുതായി നിർമിച്ചുണ്ടാക്കുന്ന ബിദ്അത്തുകൾ പ്രവർത്തിക്കുന്നതിന് പ്രതിഫലം ലഭിക്കുകയില്ലെന്നും അവ തള്ളപ്പെടേണ്ടതാണെന്നും നിർദേശിക്കപ്പെട്ടിട്ടുള്ളത്. ചുരുക്കത്തിൽ ജീവിതത്തിന്റെ പരമലക്ഷ്യം പരലോക വിജയമായിരിക്കണം.

(2) എന്നാൽ ഐഹിക നേട്ടങ്ങളെ ലക്ഷ്യംവെക്കുന്നവർക്ക് അവരുടെ ഉദ്ദിഷ്ട കാര്യങ്ങളെല്ലാം സാധിച്ചുകിട്ടുമോ? അതുമില്ല. അല്ലാഹു ഉദ്ദേശിക്കുന്നതും അവൻ കണക്കാക്കിയതും മാത്രമേ ലഭിക്കുകയുള്ളുതാനും. ആർക്കൊക്കെ, എന്തൊക്കെയാണ് വേണ്ടത് എന്നുള്ള കാര്യവും അവന്റെ ഉദ്ദേശത്തെ മാത്രം ആശ്രയിച്ചിരിക്കുന്നു. അതിനപ്പുറം വല്ലതും നേടുവാൻ അവർക്കും സാധ്യമല്ല.

(3) പരലോകത്തെ ഉന്നംവെക്കുന്നവരുടെ യത്നങ്ങളും കർമങ്ങളും അല്ലാഹു ഒന്നും പാഴാക്കുകയില്ല. എല്ലാം നന്ദിപൂർവം സ്വീകരിക്കുകതന്നെ ചെയ്യും. അഥവാ, അവരുടെ ഓരോ ചലനങ്ങൾക്കും ഇരട്ടിക്കണക്കിൽ പ്രതിഫലം നൽകുകയും, അവയെ വളർത്തി പോഷിപ്പിച്ചുകൊടുക്കുകയും ചെയ്യും.

(4) ജീവിതലക്ഷ്യത്തെ ആസ്പദമാക്കി മനുഷ്യർ മേൽക്കണ്ടപ്രകാരം രണ്ടു തരക്കാരായി വിഭജിക്കപ്പെട്ടുവെങ്കിലും ആഹാരം, ആരോഗ്യം, ധനം, സന്താനം ആദിയായ ഭൗതികമായ അനുഗ്രഹങ്ങളിൽ ആ വിവേചനം ഉണ്ടായിരിക്കയില്ല. സത്യവിശ്വാസി, അവിശ്വാസി, ഇഹലോക ജീവിതത്തെ ഉന്നംവെച്ചവൻ എന്നിങ്ങനെ വ്യത്യാസമില്ലാതെ അല്ലാഹു എല്ലാവർക്കും അത് പ്രദാനം ചെയ്യുകതന്നെ ചെയ്യും. പക്ഷേ, വ്യക്തികളെ സംബന്ധിച്ചിടത്തോളം അവയുടെ തോത് വ്യത്യാസപ്പെട്ടിരിക്കുമെന്നുള്ളതിന്റെ മാനദണ്ഡം അല്ലാഹുവിന് മാത്രം അറിയാവുന്ന ഒരു രഹസ്യമത്രെ. അടുത്ത വചനത്തിൽ ഈ യാഥാർഥ്യം സൂചിപ്പിക്കപ്പെട്ടിരിക്കുന്നത് കാണാം. അല്ലാഹു പറയുന്നു:-

ٱنظُرْ كَيْفَ فَضَّلْنَا بَعْضَهُمْ عَلَىٰ بَعْضٍ ۚ وَلَلْـَٔاخِرَةُ أَكْبَرُ دَرَجَـٰتٍ وَأَكْبَرُ تَفْضِيلًا ﴿٢١﴾

**﴾21﴿ നോക്കുക; അവരിൽ (മനുഷ്യരിൽ) ചിലരെ ചിലരെക്കാൾ നാം ശ്രേഷ്ഠമാക്കിയിരിക്കുന്നത് എങ്ങിനെയാണെന്ന്! പരലോകമാകട്ടെ, പദവികളിൽ ഏറ്റം വലുതും, ശ്രേഷ്ഠതയിൽ ഏറ്റം വലുതും തന്നെയാകുന്നു.**

﴾21﴿ اُنظُرْ നോക്കുക كَيْفَ എങ്ങിനെ, എപ്രകാരമാണ് فَضَّلْنَا നാം ശ്രേഷ്ഠമാക്കി (മെച്ചപ്പെടുത്തി)യത് بَعْضَهُمْ അവരിൽ ചിലരെ عَلَىٰ بَعْضٍ ചിലരെക്കാൾ وَلَلْآخِرَةُ പരലോകം തന്നെ أَكْبَرُ ഏറ്റം വലുത് دَرَجَاتٍ പദവികളിൽ, പടികളാൽ, وَأَكْبَرُ ഏറ്റം വലുതും تَفْضِيلًا ശ്രേഷ്ഠത നൽകുന്നതിലും (ശ്രേഷ്ഠതയാലും.)

ധനം, ദാരിദ്ര്യം, രോഗം, ആരോഗ്യം, സുഖം, ദുഃഖം, സന്താനലാഭം, സന്താനനഷ്ടം, ജ്ഞാനം, അജ്ഞാനം, ബുദ്ധി, ഭോഷത്തം ആദിയായ അനേകമനേകം ഭൗതികകാര്യങ്ങളിൽ സജ്ജനങ്ങളും ദുർജ്ജനങ്ങളും തമ്മിൽ പൊതുവെ വ്യത്യാസപ്പെടാറില്ല. പക്ഷേ, രണ്ടു വിഭാഗത്തിലെയും വ്യക്തികളെ സംബന്ധിച്ചിടത്തോളം വ്യത്യാസങ്ങൾ അനുഭവപ്പെടാറുണ്ട്. ചിലപ്പോഴെല്ലാം ഇതിന്-വ്യക്തിപരമോ സാഹചര്യപരമോ ആയ- ബാഹ്യമായ വല്ല കാരണങ്ങളും നമുക്ക് കണ്ടെത്തുവാൻ കഴിഞ്ഞേക്കും. എന്നാൽ ഈ ഏറ്റക്കുറവിന്റെ സാക്ഷാൽ കാരണം അല്ലാഹുവിനേ അറിഞ്ഞുകൂടൂ. അവന്റെ ഉദ്ദേശത്തെയും, നിയന്ത്രണത്തെയും മാത്രം ആശ്രയിച്ചാണ് അതുള്ളത് എന്ന് അൽപം ആലോചിച്ചാൽ കാണാവുന്നതാകുന്നു.

ബുദ്ധിമതികളും, വിദ്യാസമ്പന്നരും, അതിസമർഥരുമായ ആളുകളെ ദരിദ്രന്മാരും രോഗികളുമായി കാണപ്പെടുകയും, മറിച്ച് ഭോഷൻമാരും വിഡ്ഢികളും ദുർബ്ബലരുമായവരെ ആരോഗ്യവാന്മാരും, ധനാഢ്യൻമാരുമായി കാണപ്പെടുകയും ചെയ്യുന്നത് ദുർല്ലഭമല്ലല്ലോ. ആവശ്യമായ പോഷകാംശങ്ങൾ അടങ്ങിയ ഭക്ഷണക്രമവും ആരോഗ്യശാസ്ത്രവിധികളും മുറതെറ്റാതെ സൂക്ഷിച്ചുപോരുന്ന വ്യക്തികൾക്ക് മഹാരോഗം പിടിപെടു

ന്നതും, താളും തവരയും തിന്നും, വൈദ്യോപദേശങ്ങൾ അറിയാതെയും കഴിഞ്ഞുകൂടുന്ന വ്യക്തികൾ അരോഗദൃഢഗാത്രന്മാരായി നടക്കുന്നതും അപൂർവമല്ല. അപ്പോൾ, ഇതിന്റെയെല്ലാം പിന്നിൽ ഒരു അദൃശ്യമായ നിയന്ത്രണം നടക്കുന്നുവെന്ന് സ്പഷ്ടമാണ്. അത് അല്ലാഹുവിന്റെതല്ലാതെ മറ്റാരുടെതുമല്ല. അതാണ് ഈ വചനത്തിലെ ആദ്യത്തെ വാക്യം ചൂണ്ടിക്കാട്ടുന്നത്. ഈ വിഷയം സൂ: അൻആം 165; സുഖ്റുഫ് 32 മുതലായ സ്ഥലങ്ങളിൽ അല്ലാഹു കൂടുതൽ വ്യക്തമായി പ്രസ്താവിച്ചു കാണാം.

മേൽ പ്രസ്താവിച്ച പ്രകാരം ഐഹിക സുഖസൗകര്യങ്ങളിൽ ചിലർ ചിലരെക്കാൾ കവിഞ്ഞവരും കുറഞ്ഞവരുമായിരിക്കും. എന്നാൽ, പരലോകത്തിൽ ഈ ഏറ്റക്കുറവ് ഏറ്റവും അധികം വമ്പിച്ച തോതിലായിരിക്കും ഉണ്ടായിരിക്കുക എന്നത്രെ രണ്ടാമത്തെ വാക്യത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. സജ്ജനങ്ങൾ സ്വർഗീയ സുഖസൗകര്യങ്ങളിൽ നിത്യാനന്ദരായിരിക്കും. ദുർജ്ജനങ്ങൾ നരകീയ കഠിനശിക്ഷകൾ അനുഭവിച്ചുകൊണ്ടിരിക്കുന്നവരുമായിരിക്കും. ഇരുവിഭാഗക്കാരിലുമുള്ള വ്യക്തികളാകട്ടെ, ഓരോരുത്തരുടെയും കർമങ്ങൾക്കനുസരിച്ച് പദവികളിൽ വ്യത്യസ്തരുമായിരിക്കും. നബി ﷺ പറയുന്നു: അല്ലാഹുവിന്റെ സദ്വൃത്തരായ അടിയാന്മാർക്ക് ഒരു കണ്ണും കണ്ടിട്ടില്ലാത്തതും, ഒരു കാതും കേട്ടിട്ടില്ലാത്തതും, ഒരാളുടെ മനസ്സിലും തോന്നിയിട്ടില്ലാത്തതും (ആയ അനുഗ്രഹങ്ങൾ) അവൻ ഒരുക്കിവെച്ചിരിക്കുന്നു.' (ബു;മു.) മറ്റൊരു ഹദീഥിൽ തിരുമേനി പറയുന്നു: 'ഉന്നത പദവിക്കാരായ ആളുകൾ 'ഇല്ലിയ്യീനി'ൽ വസിക്കുന്നവരെ കാണുന്നത് നിങ്ങൾ ആകാശത്തിലെ വിദൂര നക്ഷത്രങ്ങളെ കാണുന്നതുപോലെയായിരിക്കും' (ബു:മു.) സ്വർഗവാസികളായ സജ്ജനങ്ങളിൽ തന്നെയുള്ള പദവി വ്യത്യാസമാണ് നബി ﷺ ഈ വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്. ഇതുപോലെ നരകവാസികൾക്കിടയിലും ശിക്ഷാനുഭവങ്ങളിൽ വമ്പിച്ച വ്യത്യാസങ്ങളുണ്ടായിരിക്കും.

പരലോകത്തെ ലക്ഷ്യംവെച്ചുകൊണ്ട് സത്യവിശ്വാസത്തോടുകൂടി പരലോക നന്മക്ക്വേണ്ടി പരിശ്രമിക്കുകയാണ് വിജയത്തിനുള്ള മാർഗമെന്ന് മുൻവചനങ്ങളിൽ ചൂണ്ടിക്കാട്ടിയല്ലോ. ആ മാർഗം ഏതാണെന്നുള്ളതിന് ഒരു വിശദീകരണമാണ് തുടർന്നുള്ള ഏതാനും വചനങ്ങൾ. സ്വാഭാവികമായും ഏകദൈവ വിശ്വാസമാണ് എല്ലാറ്റിന്റെയും അടിത്തറയെന്ന് പറയേണ്ടതില്ല. അല്ലാഹു പറയുന്നു:-

لَّا تَجْعَلْ مَعَ ٱللَّهِ إِلَٰهًا ءَاخَرَ فَتَقْعُدَ مَذْمُومًا مَّخْذُولًا ﴿٢٢﴾

**﴾22﴿ അല്ലാഹുവോട്കൂടി വേറെ ഒരു ആരാധ്യനെയും നീ ഏർപ്പെടുത്തരുത്; എന്നാൽ (അങ്ങിനെ ചെയ്താൽ), നീ ആക്ഷേപിക്കപ്പെട്ടവനായും, കൈവെടിയപ്പെട്ടവനായും ഇരിക്കേണ്ടിവരും.**

## വിഭാഗം - 3

۞ وَقَضَىٰ رَبُّكَ أَلَّا تَعْبُدُوٓا۟ إِلَّآ إِيَّاهُ وَبِٱلْوَٰلِدَيْنِ إِحْسَٰنًا ۚ

**﴾23﴿ നിന്റെ റബ്ബ് തീരുമാനി (ച്ചു കൽപി) ച്ചിരിക്കുന്നു; അവനെയല്ലാതെ നിങ്ങൾ ആരാധിക്കരുതെന്ന്; മാതാപിതാക്കളിൽ നന്മ ചെയ്യണമെന്നും.**

إِمَّا يَبْلُغَنَّ عِندَكَ ٱلْكِبَرَ أَحَدُهُمَآ أَوْ كِلَاهُمَا فَلَا تَقُل لَّهُمَآ أُفٍّ وَلَا تَنْهَرْهُمَا وَقُل لَّهُمَا قَوْلًا كَرِيمًا ﴿٢٣﴾

**അവർ രണ്ടിലൊരാൾ അല്ലെങ്കിൽ അവർ രണ്ടാളും (തന്നെ) നിന്റെ അടുക്കൽ വെച്ച് വാർദ്ധക്യം പ്രാപിച്ചേക്കുന്ന പക്ഷം, അവരോട് 'പ്ഫെ!' (അഥവാ-'ച്ഛെ!') എന്ന് നീ പറയരുത്; അവരോട് കയർക്കുകയും ചെയ്യരുത്; അവരോട് നീ മാന്യമായ വാക്ക് പറയുകയും ചെയ്യുക.**

وَٱخْفِضْ لَهُمَا جَنَاحَ ٱلذُّلِّ مِنَ ٱلرَّحْمَةِ وَقُل رَّبِّ ٱرْحَمْهُمَا كَمَا رَبَّيَانِى صَغِيرًا ﴿٢٤﴾

**﴾24﴿ കാരുണ്യം നിമിത്തം എളിമയുടെ ചിറക് അവർക്ക് താഴ്ത്തിക്കൊടുക്കുകയും ചെയ്യുക. നീ പറയുകയും ചെയ്യണം: 'റബ്ബേ! അവർ രണ്ടാളും എന്നെ ചെറുപ്പ [പ്രായ]ത്തിൽ പരിപാലിച്ചു വളർത്തിയത്പോലെ നീ അവരോട് കരുണ ചെയ്യേണമേ!' എന്ന്.**

---

﴾22﴿ لَا تَجْعَلْ നീ ആക്ക (ഉണ്ടാക്ക-ഏർപ്പെടുത്ത)രുത് مَعَ اللَّهِ അല്ലാഹുവിന്റെ കൂടെ إِلَٰهًا آخَرَ വേറെ ആരാധ്യനെ فَتَقْعُدَ എന്നാൽ നീ ഇരുന്നുപോകും, ഇരിക്കേണ്ടിവരും مَذْمُومًا ആക്ഷേപിക്കപ്പെട്ടവനായി مَخْذُولًا കൈവെടിയപ്പെട്ട (സഹായം ലഭിക്കാത്ത) വനായി. ﴾23﴿ وَقَضَىٰ തീരുമാനിച്ചിരിക്കുന്നു (കൽപിച്ചിരിക്കുന്നു), വിധിച്ചു رَبُّكَ നിന്റെ റബ്ബ് أَلَّا تَعْبُدُوا നിങ്ങൾ ആരാധിക്കരുതെന്ന് إِلَّا إِيَّاهُ അവനെയല്ലാതെ وَبِالْوَالِدَيْنِ മാതാപിതാക്കളോട് إِحْسَانًا നന്മ ചെയ്‌വാനും, നന്മ പ്രവർത്തിക്കുകയും (വേണമെന്ന്) إِمَّا يَبْلُغَنَّ പ്രാപിച്ചേക്കുന്നപക്ഷം عِنْدَكَ നിന്റെ അടുക്കൽ الْكِبَرَ വാർദ്ധക്യം أَحَدُهُمَا ആ രണ്ടിലൊരാൾ أَوْ كِلَاهُمَا അല്ലെങ്കിൽ അവർ രണ്ടാളും فَلَا تَقُلْ എന്നാൽ നീ പറയരുത് لَهُمَا അവർ രണ്ടാളോട് أُفٍّ പ്ഫെ!, ച്ഛെ! (എന്ന്) وَلَا تَنْهَرْهُمَا അവരോട് കയർക്കുക (അധിക്ഷേപിക്കുക) യും ചെയ്യരുത് وَقُلْ നീ പറയുകയും ചെയ്യുക لَهُمَا അവർ രണ്ടാളോടും قَوْلًا വാക്ക്, പറയൽ كَرِيمًا മാന്യമായ, ആദരവുള്ള. ﴾24﴿ وَاخْفِضْ താഴ്ത്തുകയും ചെയ്യുക لَهُمَا അവർക്ക് جَنَاحَ ചിറക്, പക്ഷം الذُّلِّ എളിമയുടെ, താഴ്മയാകുന്ന مِنَ الرَّحْمَةِ കാരുണ്യത്താൽ, കരുണ നിമിത്തം وَقُلْ നീ പറയുകയും ചെയ്യുക رَبِّ എന്റെ റബ്ബേ ارْحَمْهُمَا അവർ രണ്ടാളോടും (രണ്ടാൾക്കും) നീ കരുണ ചെയ്യണേ كَمَا رَبَّيَانِي രണ്ടു പേരും എന്നെ വളർത്തിയ (പരിപാലിച്ച) തുപോലെ صَغِيرًا ചെറുപ്പമായിരിക്കെ (ചെറുപ്പത്തിൽ).

---

ഈ വചനങ്ങളിലും, തുടർന്നുള്ള ചില വചനങ്ങളിലും 'നീ' എന്നും 'നിന്റെ' എന്നും പോലെയുള്ള സംബോധനകൾ പ്രത്യക്ഷത്തിൽ നബിﷺയെ അഭിമുഖീകരിച്ചുകൊണ്ടുള്ളവയാണെങ്കിലും യഥാർഥത്തിൽ അവ സമുദായത്തെ മുഴുവനും ഉദ്ദേശിച്ചുകൊ

ണ്ടുള്ളതാകുന്നു. പ്രസംഗവേളകളിൽ സദസ്യരെ മുഴുവനും ഉന്നംവെച്ചുകൊണ്ട് 'സഹോദരാ' എന്നും മറ്റും ഏകവചന രൂപത്തിൽ സംബോധന ചെയ്യാറുണ്ടല്ലോ.

യാതൊരു വിട്ടുവീഴ്ചയും കൂടാതെ രണ്ട് കാര്യങ്ങൾ അല്ലാഹു തീരുമാനിച്ചുറപ്പിച്ചു വെച്ചിരിക്കുന്നുവെന്നറിയിച്ചുകൊണ്ടാണ് ആദ്യത്തെ രണ്ട് കൽപനകളും അല്ലാഹു പ്രഖ്യാപിച്ചിരിക്കുന്നത്.

(1) അല്ലാഹുവിനെയല്ലാതെ മറ്റാരെയും ആരാധിക്കരുതെന്ന്. ഇതിന്റെ പ്രാധാന്യത്തെക്കുറിച്ച് വിശേഷിച്ചൊന്നും വിവരിക്കേണ്ട ആവശ്യമില്ല.

(2) മാതാപിതാക്കളോട് നന്മ ചെയ്യണമെന്ന്. മനുഷ്യന്റെ ജന്മത്തിന് കാരണക്കാരും, അവൻ ജീവിക്കുവാൻ സ്വയംപര്യാപ്തനായിത്തീരുന്നതുവരെ കണക്കറ്റ കഷ്ടനഷ്ടങ്ങൾ സഹിച്ചുകൊണ്ട് അവനെ പരിപാലിച്ചു വളർത്തിപ്പോന്നവരും അവരാണല്ലോ. അല്ലാഹുവിനോട് മനുഷ്യനുള്ള ഏറ്റവും മഹത്തായ കടമയെക്കുറിച്ച് പ്രസ്താവിച്ച ഉടനെ തന്നെ–അതോട് ചേർത്തുകൊണ്ട്– മാതാപിതാക്കളോട് മക്കൾ നിറവേറ്റേണ്ടുന്ന കടമയെക്കുറിച്ച് പ്രസ്താവിച്ചതിൽ നിന്ന് അവരോടുള്ള കടമകൾക്ക് അല്ലാഹു കൽപിച്ച പ്രാധാന്യം എത്ര വമ്പിച്ചതാണെന്ന് മനസ്സിലാക്കാവുന്നതാണ്. ഇവിടെ മാത്രമല്ല, വേറെ പല വചനങ്ങളിലും ഈ രണ്ട് കാര്യങ്ങളും ഇതുപോലെ അല്ലാഹു കൂട്ടിച്ചേർത്തു പ്രസ്താവിച്ചിരിക്കുന്നത് കാണാം. ചില സ്ഥലങ്ങളിൽ അല്ലാഹുവിന്റെ വക ഒരു വസ്വിയ്യത്ത്കൂടിയായിട്ടാണ് മാതാപിതാക്കൾക്ക് നന്മ ചെയ്യുന്ന കാര്യം അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത്. (അൻകബൂത്ത് 8; ലുക്മാൻ 14; അഹ്ക്വാഫ് 15 എന്നിവിടങ്ങളിൽ നോക്കുക.)

മാതാപിതാക്കൾക്ക് നന്മ ചെയ്യണമെന്ന് കൽപിച്ചു മതിയാക്കാതെ, അതിനൊരു രൂപരേഖയെന്നോണം തുടർന്നു വിവരിക്കുകയും ചെയ്തിരിക്കുന്നു. ഇവിടെ നൽകിയ ആ വിവരണങ്ങൾ ഇവയാകുന്നു:

(1) മാതാവോ, പിതാവോ, അല്ലെങ്കിൽ രണ്ടാളുമോ വാർധക്യം പ്രാപിക്കുന്നപക്ഷം, മക്കൾ അവരോട് 'പ്ഫെ! ച്ഛെ!' എന്നിങ്ങനെയുള്ള അറപ്പിന്റെയും വെറുപ്പിന്റെയും വാക്കുകൾ പറഞ്ഞുകൂടാ. എക്കാലത്തും അവരോട് അനുവർത്തിക്കപ്പെടേണ്ടുന്ന ഒരു കടമ തന്നെയാണ് ഇത്. എങ്കിലും പ്രായാധിക്യം നേരിടുമ്പോൾ അവരുടെ വാക്കിലും പെരുമാറ്റത്തിലുമൊക്കെ ചെറുപ്പക്കാരായ മക്കൾക്ക് രുചിക്കാത്ത പലതും കൂടുതൽ അനുഭവപ്പെടുക സ്വാഭാവികമായിരിക്കും. അതുകൊണ്ടാണ് പ്രായാധിക്യം വരുമ്പോഴത്തെ കാര്യം പ്രത്യേകം അല്ലാഹു എടുത്തുപറഞ്ഞിരിക്കുന്നത്.

(2) അവരോട് കയർത്തു സംസാരിക്കുകയോ, പരുഷവാക്കുകൾ പറയുകയോ ചെയ്യരുത്.

(3) അതും പോരാ, അവരോട് സംസാരിക്കുന്നത് മാന്യമായ വാക്കുകളിലായിരിക്കുക കൂടി വേണം. അഥവാ, അച്ചടക്കവും, മര്യാദയും, ബഹുമാനവും പ്രകടമാവുന്ന വാക്കുകളായിരിക്കണം ഉപയോഗിക്കുന്നത്. ഈ'മാന്യമായ വാക്ക്' (قَوْلًا كَرِيمًا) കൊണ്ട് എന്താണുദ്ദേശ്യമെന്ന് ചോദിക്കപ്പെട്ടപ്പോൾ, സഈദുബ്നുൽ മുസയ്യബ് (റ) ഇപ്രകാരം മറുപടി പറഞ്ഞതായി ഇബ്നു ജരീർ (റ) നിവേദനം ചെയ്തിരിക്കുന്നു: **قول العبد المذنب للسيد الفظ** (പാപം ചെയ്ത അടിമ കഠിന സ്വഭാവിയായ യജമാനനോട് പറയുംപ്രകാരമുള്ള വാക്ക്.) അല്ലാഹു ഒരിക്കലും പൊറുക്കാത്ത മഹാപാപമാണല്ലോ ശിർക്ക്. ആ ശിർക്ക് ചെയ്വാൻ വല്ല മാതാപിതാക്കളും മക്കളോട് നിർബന്ധം ചെലു

വിഷയത്തിൽ അവരെ അനുസരിക്കരുതെന്ന് കൽപിച്ചതോടൊപ്പം തന്നെ, സൂറത്ത് ലുക്മാനിൽ അവരോട് ഇഹത്തിൽ സദാചാരമനുസരിച്ച്- നല്ല നിലയിൽ-സഹവസിക്കുകയും വേണം (وَصَاحِبْهُمَا فِي الدُّنْيَا مَعْرُوفًا) എന്ന് കൂടി അല്ലാഹു കൽപിച്ചിരിക്കുന്നു.

(4) അവർക്ക് എളിമയാകുന്ന ചിറക് താഴ്ത്തിക്കൊടുക്കണം. തള്ളക്കോഴി അതിന്റെ കുഞ്ഞുങ്ങളോടുള്ള സ്നേഹവാൽസല്യം നിമിത്തം അതിന്റെ ചിറകുവിടർത്തി താഴ്ത്തിക്കൊടുത്തുകൊണ്ട് അതിനുള്ളിൽ അവയെ അണച്ചു കൂട്ടാറുള്ളതിനോട് ഉപമിച്ചുകൊണ്ടുള്ള ഒരു അലങ്കാരപ്രയോഗമാണ് 'ചിറക് താഴ്ത്തൽ (خفض الجناح) ഒരു കാലത്ത് സ്നേഹവാത്സല്യത്തോടുകൂടി അവർ ഇങ്ങോട്ട് പെരുമാറിയപോലെ, ഇപ്പോൾ അവരോടങ്ങോട്ട് താഴ്മയോടും വിനയത്തോടും പെരുമാറണമെന്ന് താൽപര്യം. ഇത് കേവലം ഒരു പ്രകടനമോ, അഭിനയമോ ആയിക്കൂടാ. അവരുടെ നേരെയുള്ള കാരുണ്യത്തിൽനിന്നും കൃപയിൽനിന്നും ഉടലെടുത്തതായിരിക്കുകയും വേണം എന്ന് കൂടി അല്ലാഹു ചൂണ്ടിക്കാട്ടുന്നു. അതാണ് مِنَ الرَّحْمَةِ (കാരുണ്യം നിമിത്തം) എന്ന വാക്ക് സൂചിപ്പിക്കുന്നത്.

(5) അവർക്കുവേണ്ടി رَبِّ ارْحَمْهُمَا كَمَا رَبَّيَانِي صَغِيرًا (എന്റെ റബ്ബേ, അവർ രണ്ടാളും എന്നെ ചെറുപ്പത്തിൽ വളർത്തിയുണ്ടാക്കിയതുപോലെ നീ അവരോട് കരുണ ചെയ്യേണമേ!) എന്ന് പ്രാർത്ഥിക്കണം. അവർക്കുവേണ്ടി പ്രാർത്ഥിക്കണമെന്നോ മറ്റോ പറഞ്ഞു മതിയാക്കാതെ, പ്രാർത്ഥിക്കേണ്ട മാതൃകകൂടി അല്ലാഹു കാണിച്ചുതന്നിരിക്കുകയാണ്. ചെറുപ്പകാലത്ത് എന്നെ വളർത്തിയുണ്ടാക്കുവാൻ അവർ വളരെയധികം ക്ലേശങ്ങൾ അനുഭവിക്കേണ്ടിവന്നിട്ടുണ്ട്. അതിൽ അവരോടുള്ള എന്റെ കടപ്പാട് വേണ്ടത്പോലെ നിർവഹിക്കുവാൻ എനിക്ക് സാധ്യമല്ല. അതുകൊണ്ട് അതിന്റെ പേരിൽ നീ തന്നെ നിന്റെ കാരുണ്യം അവരിൽ ചൊരിയേണമേ! എന്നാണാ പ്രാർത്ഥനയുടെ താൽപര്യം.

മാതാപിതാക്കൾ ജീവിച്ചിരിക്കുമ്പോൾ മാത്രമല്ല, അവരുടെ മരണശേഷവും മക്കൾക്ക് അവരോട് ചില കടപ്പാടുകളുണ്ട്. അവയിൽ ഒന്നത്രെ അവർക്കുവേണ്ടിയുള്ള പ്രാർഥന. 'എന്റെ മാതാപിതാക്കൾ മരണപ്പെട്ടശേഷം അവർക്ക് ഞാൻ ചെയ്യേണ്ടുന്ന വല്ല പുണ്യവും എന്റെ മേൽ ബാക്കിയുണ്ടോ?' എന്ന് ഒരാൾ നബിﷺയോട് ചോദിച്ചു. അപ്പോൾ തിരുമേനി ഇങ്ങിനെ മറുപടി പറയുകയുണ്ടായി: 'ഉണ്ട്. നാല് കാര്യങ്ങളുണ്ട്. അവരുടെ പേരിൽ (ജനാസഃ) നമസ്കരിക്കുകയും, അവർക്ക് പാപമോചനം തേടുകയും ചെയ്യലും, അവരുടെ വാഗ്ദത്തം നടപ്പിലാക്കലും, അവരുടെ ചങ്ങാതിമാരെ ആദരിക്കലും, അവർ മുഖാന്തിരം മാത്രമുണ്ടാകുന്ന രക്തബന്ധം (കുടുംബബന്ധം) പാലിക്കലും. ഇവയാണ് അവരുടെ മരണശേഷം അവരോട് ചെയ്യേണ്ടുന്ന പുണ്യത്തിൽ നിന്റെമേൽ ബാക്കിയുള്ളത്.' (അ;ദാ;ജ.) ഇബ്നു ഉമർ (റ) ഒരിക്കൽ മക്കയിലെ ഒരു തെരുവീഥിയിൽ വെച്ച് ഒരു 'അഅ് റാബി'യെ (ഗ്രാമീണനെ) കണ്ടപ്പോൾ, അദ്ദേഹത്തിന് സലാം ചൊല്ലി വാഹനപ്പുറത്ത് നിന്നിറങ്ങി അദ്ദേഹത്തെ അതിൻമേൽ ഒന്നിച്ചിരുത്തുകയും, തന്റെ തലപ്പാവ് അദ്ദേഹത്തിന് സമ്മാനിക്കുകയും ചെയ്തു. ഇബ്നുദീനാർ (റ) പറയുകയാണ്: 'ഈ അഅ്റാബികൾക്ക് അൽപം കൊടുത്താലും അവർ തൃപ്തിപ്പെടുമല്ലോ' എന്ന് ഞങ്ങൾ അപ്പോൾ ഇബ്നു ഉമർ (റ) നോട് പറയുകയുണ്ടായി. അദ്ദേഹം പറഞ്ഞു: 'ഇയാളുടെ പിതാവ് (എന്റെ പിതാവായ) ഉമറിന്റെ ഒരു ഇഷ്ടക്കാരനായിരുന്നു. റസൂൽﷺ ഇപ്രകാരം പറയുന്നതായി ഞാൻ കേട്ടിട്ടുമുണ്ട്. 'പുണ്യത്തിൽ വെച്ചു വളരെ

നല്ല ഒരു പുണ്യമാണ് പിതാവ് പിന്നിട്ടുപോയ ശേഷം അദ്ദേഹത്തിന്റെ ഇഷ്ടക്കാരോട് ബന്ധം ചേർക്കുന്നത്.' (മു.)

മാതാപിതാക്കൾക്ക് നന്മ ചെയ്യലും, അവരോടുള്ള കടപ്പാടുകളും സംബന്ധിച്ച് പല ഖുർആൻ വചനങ്ങളും നിലവിലുള്ളതിന് പുറമെ, ധാരാളം ഹദീഥുകളും കാണാവുന്നതാകുന്നു. ഓർമക്കായി, ചുരുക്കം ചിലത് ഇവിടെ ഉദ്ധരിക്കാം.

1. ഇബ്നു മസ്ഊദ് (റ) പറയുകയാണ്: 'അല്ലാഹുവിന് ഏറ്റവും ഇഷ്ടപ്പെട്ട കർമം ഏതാണ്?' ഞാൻ നബിﷺയോട് ചോദിച്ചു: അവിടുന്ന് പറഞ്ഞു: നമസ്കാരം അതിന്റെ സമയത്ത് ചെയ്യലാണ് . ഞാൻ ചോദിച്ചു: 'പിന്നെ ഏതാണ്?' അവിടുന്ന് പറഞ്ഞു: 'മാതാപിതാക്കൾക്ക് ഗുണം ചെയ്യലാണ്.' ഞാൻ ചോദിച്ചു: 'പിന്നെ ഏതാണ്' അവിടുന്ന് പറഞ്ഞു. 'അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യലാണ്.' (ബു;മു.)

2. റസൂൽﷺ പറഞ്ഞതായി അബൂഹുറയ്റ (റ) ഉദ്ധരിക്കുന്നു: മാതാപിതാക്കളെ (അന്യരുടെ) അടിമകളായി കണ്ടിട്ട് അവരെ വിലകൊടുത്തു വാങ്ങി മോചിപ്പിച്ചാലല്ലാതെ ഒരു സന്താനത്തിന് അവരോട് പ്രത്യുപകാരം ചെയ്യാൻ സാധിക്കുന്നതല്ല.' (മു.)

3. നബിﷺ പറഞ്ഞതായി അദ്ദേഹം വീണ്ടും ഉദ്ധരിക്കുന്നു: 'തന്റെ മാതാപിതാക്കളെ-ഒരാളെയോ രണ്ടാളെയും തന്നെയോ- (അവരുടെ) വാർദ്ധക്യകാലത്ത് തനിക്ക് കിട്ടിയിട്ട് സ്വർഗത്തിൽ പ്രവേശിക്കാൻ സാധിക്കാത്തവൻ നിന്ദ്യനാണ്! നിന്ദ്യനാണ്! നിന്ദ്യനാണ്!' (മു.)

4. നബിﷺ പറഞ്ഞതായി അബ്ദുല്ലാഹിബ്നു അംറിബ്നിൽ ആസ് (റ) ഉദ്ധരിക്കുന്നു: 'മഹാപാപങ്ങൾ എന്നാൽ, അല്ലാഹുവിനോട് പങ്കുചേർക്കലും, മാതാപിതാക്കളെ വെറുപ്പിക്കലും, ആളെ കൊലപ്പെടുത്തലും, കള്ളസത്യം ചെയ്യലുമാകുന്നു.' (ബു;മു.) പിതാക്കളെക്കാൾ മാതാക്കളോടാണ് മക്കൾക്ക് കൂടുതൽ കടപ്പാടുള്ളതെന്നും ഖുർആൻ വചനങ്ങളിൽ നിന്നും, നബി വചനങ്ങളിൽ നിന്നും അറിയപ്പെട്ടതാകുന്നു. ഗർഭകാലത്തും പ്രസവിച്ചശേഷം മുലകുടി കഴിഞ്ഞു പിരിയുന്നതുവരെയും മക്കൾക്കുവേണ്ടി ഏറ്റവുമധികം ബുദ്ധിമുട്ടും കഷ്ടപ്പാടും അനുഭവിക്കുന്നത് മാതാക്കളാണല്ലോ. സൂ: ലുക്മാനിലെ ആയത്തിൽ അല്ലാഹു ഇക്കാര്യം എടുത്തുപറഞ്ഞിരിക്കുന്നത് കാണാം.

സത്യവിശ്വാസികളായ ആളുകൾ തങ്ങളുടെ മാതാപിതാക്കളോട് എത്രമാത്രം സൗമ്യത്തിലും മയത്തിലും പെരുമാറേണ്ടതുണ്ടെന്നുള്ളത് ഇതിൽ നിന്നൊക്കെ നല്ലപോലെ മനസ്സിലാക്കാം. ധാർമിക മൂല്യങ്ങളും, മാനുഷിക ഗുണങ്ങളും ഓരോന്നോരോന്നായി ചവിട്ടിമെതിക്കപ്പെട്ടുകൊണ്ടിരിക്കുന്ന ഇക്കാലത്ത്-മീതെയുള്ളവരോട് ബഹുമാനവും സമന്മാരോട് സ്നേഹവും താഴെയുള്ളവരോട് കൃപയും നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ഈ കാലത്ത്-മാതാപിതാക്കളോട് മക്കൾക്ക് പ്രത്യേക കടമകളൊന്നുമില്ലെന്നും, അവർ നിമിത്തമാണ് നാം ഈ ജീവിത ക്ലേശങ്ങൾ അനുഭവിക്കാൻ ഇടയായതെന്നും തുറന്നാക്ഷേപിക്കുവാൻ പോലും ചില മനുഷ്യരൂപികൾ ധൈര്യപ്പെടുന്ന ഈ കാലത്ത് - ഖുർആനിലും നബിﷺയുടെ ഹദീഥിലും വിശ്വാസമുള്ള ഓരോ മുസ്ലിമും ഈ തുറയിൽ കൂടുതൽ ശ്രദ്ധ ചെലുത്തേണ്ടിയിരിക്കുന്നു, പക്ഷേ ,അനുഭവം വെച്ചുനോക്കുമ്പോൾ, കുറേയൊക്കെ അറിവും പഠിപ്പുമുള്ളവരിൽ പോലും വൃദ്ധരായ മാതാപിതാക്കളുടെ നേരെ അനാദരവും, അലംഭാവ നയവും കാണിക്കുന്നവർ ധാരാളമുണ്ടെന്നുള്ളത് വളരെ ഖേദകരവും ലജ്ജാവഹവുമത്രെ! അല്ലാഹുവിൽ ശരണം! അല്ലാഹു നമ്മെയെല്ലാം കാത്തുരക്ഷിക്കട്ടെ. ആമീൻ. അല്ലാഹു പറയുന്നു:

رَّبُّكُمْ أَعْلَمُ بِمَا فِى نُفُوسِكُمْ ۚ إِن تَكُونُوا۟ صَٰلِحِينَ فَإِنَّهُۥ كَانَ لِلْأَوَّٰبِينَ غَفُورًا ﴿٢٥﴾

**﴿25﴾ നിങ്ങളുടെ റബ്ബ് നിങ്ങളുടെ മനസ്സുകളിലുള്ളതിനെപ്പറ്റി ഏറ്റവും അറിയുന്നവനാണ്; നിങ്ങൾ നല്ലവരായിരിക്കുന്നപക്ഷം, അവൻ (മനസാ വേദിച്ചു) മടങ്ങുന്നവർക്ക് വളരെ പൊറുക്കുന്നവനാകുന്നു.**

﴿25﴾ رَبُّكُمْ നിങ്ങളുടെ റബ്ബ് أَعْلَمُ ഏറ്റം (നല്ലവണ്ണം) അറിയുന്നവനാണ് بِمَا യാതൊന്നിനെപ്പറ്റി فِي نُفُوسِكُمْ നിങ്ങളുടെ സ്വന്തം (മനസ്സു) കളിൽ إِن تَكُونُوا നിങ്ങളായിരിക്കുന്നപക്ഷം صَالِحِينَ നല്ലവർ, സദ്വൃത്തർ فَإِنَّهُ كَانَ എന്നാൽ അവനാകുന്നു لِلْأَوَّابِينَ (മനസാ) മടക്കമുള്ളവർക്ക് غَفُورًا വളരെ പൊറുക്കുന്നവൻ.

---

മനുഷ്യമനസ്സുകളിലെ വിചാര വികാരങ്ങളും, ഉദ്ദേശ്യലക്ഷ്യങ്ങളുമൊക്കെ മനുഷ്യനെക്കാൾ അറിയുന്നവനാണ് അല്ലാഹു. അതനുസരിച്ചായിരിക്കും അവന്റെ ചെയ്തികളെ അവൻ വിലയിരുത്തുക. മനുഷ്യൻ സൽക്കർമങ്ങൾ മുഖേന നല്ലവനായിത്തീരുന്ന പക്ഷം-സ്വന്തം പാകപ്പിഴവുകളെയും, തെറ്റുകുറ്റങ്ങളെയും സംബന്ധിച്ച് ഖേദവും പശ്ചാത്താപവുമുണ്ടായിരിക്കുക അതിന്റെ അനിവാര്യഫലവുമാണ്-അതിന്റെ വീഴ്ചകളും കുറ്റങ്ങളും അല്ലാഹു പൊറുത്തു കൊടുക്കുക തന്നെ ചെയ്യും എന്ന് സാരം.

ഇപ്പറഞ്ഞത് ഒരു പൊതുതത്വമെന്ന നിലക്കാണെങ്കിലും-സന്ദർഭം നോക്കുമ്പോൾ-ഇതിൽ ചില സൂചനകൾ അടങ്ങിയിട്ടുണ്ടെന്ന് കാണാവുന്നതാണ്. (1) മാതാപിതാക്കളോടുള്ള പെരുമാറ്റത്തിലും നയത്തിലും നിങ്ങളുടെ യഥാർഥ മനഃസ്ഥിതി എന്താണെന്ന് അല്ലാഹുവിന് നല്ലപോലെ അറിയാം. അതുകൊണ്ട് ഹൃദയം തീണ്ടാത്ത ബാഹ്യപ്രകടനങ്ങളൊന്നും അവന്റെ അടുക്കൽ സ്വീകാര്യമായിരിക്കയില്ലെന്ന് ഓർക്കേണ്ടതാകുന്നു. (2) സദുദ്ദേശ്യത്തോട്കൂടിയും, ആത്മാർഥതയോടുകൂടിയും നിങ്ങളാൽ കഴിയുന്നവിധം നല്ല നിലക്ക് നിങ്ങൾ അവരോട് പെരുമാറുന്നതായാൽ, നിങ്ങൾ അറിയാതെയോ നിങ്ങൾക്ക് കഴിയാതെയോ വരുന്ന പോരായ്മകളെ അല്ലാഹു നിങ്ങൾക്ക് പൊറുത്തുതരും.

മാതാപിതാക്കളോടുള്ള കടമകളെക്കുറിച്ച് പ്രസ്താവിച്ചശേഷം, അവർക്ക് പുറമെയുള്ള അടുത്ത ബന്ധുക്കളോടും മറ്റും പാലിക്കേണ്ടുന്ന കടമകളെപ്പറ്റി പ്രസ്താവിക്കുന്നു:-

وَءَاتِ ذَا ٱلْقُرْبَىٰ حَقَّهُۥ وَٱلْمِسْكِينَ وَٱبْنَ ٱلسَّبِيلِ وَلَا تُبَذِّرْ تَبْذِيرًا ﴿٢٦﴾

**﴿26﴾ അടുത്ത (കുടുംബ) ബന്ധമുള്ളവന് അവന്റെ അവകാശം നീ നൽകുകയും ചെയ്യുക; സാധുവിനും, വഴിപോക്കനും (അവരുടെ അവകാശവും). (ദുർവ്യയമായി) വിതറിക്കളയുകയും ചെയ്യരുത്.**

إِنَّ ٱلْمُبَذِّرِينَ كَانُوٓا۟ إِخْوَٰنَ ٱلشَّيَٰطِينِ ۖ وَكَانَ ٱلشَّيْطَٰنُ لِرَبِّهِۦ كَفُورًا ﴿٢٧﴾

**﴾27﴿ നിശ്ചയമായും (ദുർവ്യയമായി) വിതറുന്നവർ പിശാചുക്കളുടെ സഹോദരന്മാരായിരിക്കുന്നതാണ്. പിശാച് അവന്റെ റബ്ബിനോട് വളരെ നന്ദികെട്ടവനാകുന്നുതാനും.**

وَإِمَّا تُعْرِضَنَّ عَنْهُمُ ٱبْتِغَآءَ رَحْمَةٍ مِّن رَّبِّكَ تَرْجُوهَا فَقُل لَّهُمْ قَوْلًا مَّيْسُورًا ﴿٢٨﴾

**﴾28﴿ നിന്റെ റബ്ബിങ്കൽനിന്നും നീ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്ന വല്ല കാരുണ്യത്തെയും ആഗ്രഹിച്ചതിനാൽ, നീ അവരിൽനിന്ന് (വല്ലപ്പോഴും) തിരിഞ്ഞുകളയുന്നപക്ഷം, അവരോട് എളുപ്പമുള്ള (സൗമ്യതയുള്ള) വാക്ക് പറഞ്ഞുകൊള്ളുക.**

---

﴾26﴿ وَآتِ നൽകുകയും ചെയ്യുക ذَا الْقُرْبَىٰ അടുത്ത ബന്ധമുള്ളവന് حَقَّهُ അവന്റെ അവകാശം, അവന്റെ (അവനോടുള്ള) കടമ وَالْمِسْكِينَ സാധുവിന്നും, പാവപ്പെട്ടവനും وَابْنَ السَّبِيلِ വഴിപോക്കനും وَلَا تُبَذِّرْ വിതറുക (വിതക്കുക- ധൂർത്തടിക്കുക-ദുർവ്യയം ചെയ്യുക) യും അരുത് تَبْذِيرًا ഒരു വിതറൽ, ധൂർത്തടി, ദുർവ്യയം ﴾27﴿ إِنَّ الْمُبَذِّرِينَ നിശ്ചയമായും വിതറുന്ന (ദുർവ്യയം ചെയ്യുന്ന)വർ كَانُوا ആയിരിക്കുന്നു إِخْوَانَ സഹോദരന്മാർ الشَّيَاطِينِ പിശാചുക്കളുടെ وَكَانَ ആകുന്നു (ആയിരിക്കുന്നു)താനും الشَّيْطَانُ പിശാച് لِرَبِّهِ തന്റെ റബ്ബിന് كَفُورًا നന്ദികെട്ടവൻ ﴾28﴿ وَإِمَّا تُعْرِضَنَّ നീ എങ്ങാനും (വല്ലപ്പോഴും) തിരിഞ്ഞു (അവഗണിച്ചു) കളയുന്നപക്ഷം عَنْهُمُ അവരെപ്പറ്റി, അവരിൽനിന്ന് ابْتِغَاءَ ആഗ്രഹിച്ചു (തേടി) ക്കൊണ്ട് رَحْمَةٍ വല്ല കാരുണ്യവും (അനുഗ്രഹവും) مِن رَّبِّكَ നിന്റെ റബ്ബിങ്കൽനിന്ന് تَرْجُوهَا നീ അത് പ്രതീക്ഷിച്ചു (അഭിലഷിച്ചു) കൊണ്ടിരിക്കുന്നു فَقُلْ എന്നാൽ നീ പറയുക لَهُمْ അവരോട് قَوْلًا വാക്ക് مَّيْسُورًا എളുപ്പമുള്ള (ലഘുവായ-സൗകര്യപ്പെട്ട-സൗമ്യതയുള്ള).

---

حَقّ (കടമ-അഥവാ അവകാശം) എന്നതിൽ ധനപരമായും, സ്വഭാവ സംബന്ധമായും പാലിക്കപ്പെടേണ്ടുന്ന എല്ലാ ബാധ്യതകളും ഉൾപ്പെടുന്നു. എങ്കിലും തുടർന്നുള്ള വാക്യങ്ങളിൽനിന്ന് ഇവിടെ പ്രധാനമായും ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് ധനപരമായ ബാധ്യത നിറവേറ്റലാണെന്ന് മനസ്സിലാകുന്നു. ആവശ്യത്തിൽ കവിഞ്ഞു ചിലവഴിക്കുക, അനാവശ്യ വിഷയങ്ങളിൽ ചിലവഴിക്കുക, അനുവദനീയമല്ലാത്ത വിഷയത്തിൽ വിനിയോഗിക്കുക-ഇതെല്ലാം ധനം ധൂർത്തടിക്കലാകുന്നു. ധൂർത്തടിക്കൽ തനി പൈശാചിക സ്വഭാവമാണെന്നും, അല്ലാഹുവിനോടുള്ള നന്ദികേടും ധിക്കാരവുമാണെന്നും അല്ലാഹു താക്കീത് ചെയ്യുന്നു. തൽക്കാലം കയ്യിലൊന്നുമില്ല. എന്നാലും അല്ലാഹുവിന്റെ അനുഗ്രഹംകൊണ്ട് താമസിയാതെ വല്ലതും ലഭിച്ചേക്കുമെന്ന് പ്രതീക്ഷയുമുണ്ട്. കിട്ടിയാൽ

അതിൽനിന്ന് ചിലവഴിക്കുവാൻ സന്നദ്ധതയുമുണ്ട്. ഇങ്ങിനെയുള്ള അവസരങ്ങളിൽ മേൽപറഞ്ഞവർ സമീപിച്ചാൽ അവരോട് നല്ല വാക്കുകൾ പറഞ്ഞു തൃപ്തിപ്പെടുത്തണം-മുറുമുറുപ്പും വെറുപ്പും ഉണ്ടായിത്തീരരുത്- എന്ന് കൂടി കൽപിക്കുന്നു.

وَلَا تَجْعَلْ يَدَكَ مَغْلُولَةً إِلَىٰ عُنُقِكَ وَلَا تَبْسُطْهَا كُلَّ ٱلْبَسْطِ فَتَقْعُدَ مَلُومًا مَّحْسُورًا ﴿٢٩﴾

**﴾29﴿ നിന്റെ കൈ നിന്റെ പിരടിയിലേക്ക് കൂട്ടി ബന്ധിക്കപ്പെട്ടതാക്കുകയും ചെയ്യരുത്; അതിനെ നീ മുഴുവൻ (അങ്ങ്) നീട്ടിവിടുകയും അരുത്; എന്നാൽ നീ കുറ്റപ്പെടുത്തപ്പെട്ടവനായും, (വലഞ്ഞു) ഖേദപ്പെട്ടവനായും ഇരിക്കേണ്ടിവരും.**

إِنَّ رَبَّكَ يَبْسُطُ ٱلرِّزْقَ لِمَن يَشَآءُ وَيَقْدِرُ ۚ

**﴾30﴿ നിശ്ചയമായും നിന്റെ റബ്ബ് അവൻ ഉദ്ദേശിക്കുന്നവർക്ക് ഉപജീവനം (അഥവാ ആഹാരം) വിശാലമാക്കുകയും, കണക്കാ (കുടുസ്സാ) ക്കുകയും ചെയ്യുന്നു.**

إِنَّهُۥ كَانَ بِعِبَادِهِۦ خَبِيرًۢا بَصِيرًا ﴿٣٠﴾

**നിശ്ചയമായും, അവൻ, തന്റെ അടിയാൻമാരെപ്പറ്റി സൂക്ഷ്മജ്ഞനും, കണ്ടറിയുന്നവനുമാകുന്നു.**

---

﴾29﴿ وَلَا تَجْعَلْ ആക്കുകയും ചെയ്യരുത് يَدَكَ നിന്റെ കൈ مَغْلُولَةً ബന്ധിക്കപ്പെട്ടത് إِلَىٰ عُنُقِكَ നിന്റെ പിരടിയിലേക്ക് وَلَا تَبْسُطْهَا അതിനെ വിരുത്തുക (നീട്ടുക) യും ചെയ്യരുത് كُلَّ الْبَسْطِ മുഴുവൻ വിരുത്തൽ (നീട്ടൽ) فَتَقْعُدَ എന്നാൽ നീ ഇരിക്കും (ഇരിക്കേണ്ടിവരും) مَلُومًا കുറ്റപ്പെടുത്ത (ആക്ഷേപിക്ക) പ്പെട്ടവനായി مَحْسُورًا ഖേദപ്പെട്ടവനായി, കഷ്ടപ്പെട്ടവനായി ﴾30﴿ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് يَبْسُطُ നീട്ടും, വിരുത്തും (വിശാലമാക്കും) الرِّزْقَ ആഹാരം, ഉപജീവനം لِمَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَيَقْدِرُ കണക്കാ (കുടുസ്സാ) ക്കുകയും ചെയ്യും إِنَّهُ നിശ്ചയമായും അവൻ كَانَ ആകുന്നു بِعِبَادِهِ അവന്റെ അടിയാൻമാരെപ്പറ്റി خَبِيرًا സൂക്ഷ്മജ്ഞൻ بَصِيرًا കണ്ടറിയുന്നവൻ.

---

ആവശ്യത്തിന്പോലും ചിലവഴിക്കാതെ പിശുക്ക് പിടിക്കരുതെന്നത്രെ, കൈ പിരടിയിലേക്ക് ബന്ധിക്കപ്പെട്ടതാക്കരുത് എന്ന് പറഞ്ഞതിന്റെ താൽപര്യം. ആവശ്യവും കഴിവും നോക്കാതെ അമിതവ്യയം ചെയ്യരുതെന്നത്രെ കൈ മുഴുവനും അങ്ങ് നീട്ടരുത് എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം. സ്വന്താവശ്യങ്ങൾക്ക് വേണ്ടിയാകട്ടെ, മറ്റുള്ളവരുടെ ആവശ്യങ്ങൾക്ക് വേണ്ടിയാകട്ടെ ധനം ചിലവഴിക്കുമ്പോൾ അതിൽ മിതത്വം പാലിക്കൽ നിർബന്ധമാണെന്ന് സാരം. പിശുക്ക് പിടിക്കുന്നവൻ- അല്ലാഹുവിന്റെയും ജനങ്ങളുടെയും അടുക്കൽ-ആക്ഷേപവിധേയനും, അമിത വ്യയം ചെയ്യുന്നവൻ ഉള്ളത് നഷ്ടപ്പെട്ടു ഖേദക്കാരനും ആയിത്തീരുമെന്ന് അല്ലാഹു താക്കീത് ചെയ്യുന്നു. തുടർന്നുകൊണ്ട് ജീവിത സൗകര്യങ്ങൾ ചിലർക്ക് വിശാലമായും, ചിലർക്ക് പരിമിതമായും നൽകപ്പെടുന്നത് അല്ലാ

ഹുവിന്റെ ഉദ്ദേശ്യം അനുസരിച്ചാണെന്നും, ആർക്ക് അധികം നൽകണം, ആർക്ക് കുറച്ചു കൊടുക്കണം എന്നൊക്കെ അവന് ശരിക്കും കൃത്യമായും അറിയാമെന്നും ഓർമിപ്പിച്ചിരിക്കുന്നു.

ക്വുർആനിലും ഹദീഥിലും വളരെ നിഷ്കർഷമായി ഉപദേശിക്കപ്പെട്ടിട്ടുള്ള ഒരു വിഷയമത്രെ മിതവ്യയം. വിളവെടുപ്പ് നടത്തുമ്പോൾ അതിൽ നിന്ന് കൊടുത്തുതീർക്കേണ്ടുന്ന കടമ തീർക്കണമെന്ന് കൽപിച്ചതിനെത്തുടർന്ന് അല്ലാഹു പറയുന്നു: وَلَا تُسْرِفُوا إِنَّهُ لَا يُحِبُّ الْمُسْرِفِينَ (അമിതമാക്കുകയും അരുത്. അമിതമാക്കുന്നവരെ അവൻ – അല്ലാഹു – ഇഷ്ടപ്പെടുകയില്ല. (6:141) മറ്റൊരു സ്ഥലത്ത് പറയുന്നു: وَكُلُوا وَاشْرَبُوا وَلَا تُسْرِفُوا إِنَّهُ لَا يُحِبُّ الْمُسْرِفِينَ (തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുവിൻ. അമിതമാക്കുകയും ചെയ്യരുത്. അവൻ അമിതമാക്കുന്നവരെ ഇഷ്ടപ്പെടുകയില്ല. (7:31). സജ്ജനങ്ങളുടെ സൽഗുണങ്ങൾ വിവരിക്കുന്ന മദ്ധ്യെ സൂറഃ ഫുർക്വാനിൽ പറയുന്നു: وَالَّذِينَ إِذَا أَنفَقُوا لَمْ يُسْرِفُوا وَلَمْ يَقْتُرُوا (സാരം: ചിലവഴിക്കുമ്പോൾ അമിതവ്യയം ചെയ്യുകയാകട്ടെ, പിശുക്ക് കാണിക്കുകയാകട്ടെ ചെയ്യാതെ അതിനിടയിൽ അത് മിതമായ നിലക്കായിരിക്കുന്നവരും). അഹ്മദ് (റ) മുതലായവർ ഉദ്ധരിച്ച ഒരു ഹദീഥിൽ നബി ﷺ പറയുന്നു: 'മിതവ്യയം പാലിച്ചവന് ദാരിദ്ര്യം പിണയുകയില്ല'. ബൈഹക്വീ (റ) ഉദ്ധരിച്ച ഒരു ഹദീഥിൽ, 'മിതത്വം പാലിക്കൽ ഉപജീവനമാർഗത്തിന്റെ പകുതിയാകുന്നു' എന്നും വന്നിരിക്കുന്നു.

## വിഭാഗം - 4

وَلَا تَقْتُلُوٓا۟ أَوْلَـٰدَكُمْ خَشْيَةَ إِمْلَـٰقٍ ۖ نَّحْنُ نَرْزُقُهُمْ وَإِيَّاكُمْ ۚ إِنَّ قَتْلَهُمْ كَانَ خِطْـًٔا كَبِيرًا ﴿٣١﴾

**﴿31﴾ ദാരിദ്ര്യത്തെ ഭയന്ന് നിങ്ങൾ നിങ്ങളുടെ കുട്ടികളെ കൊല്ലുകയും ചെയ്യരുത്. നാമത്രെ, അവർക്കും നിങ്ങൾക്കും ഉപജീവനം (ആഹാരം) നൽകുന്നത്.**

**നിശ്ചയമായും, അവരെ കൊല്ലൽ ഭീമമായ ഒരു തെറ്റാകുന്നു.**

---

﴾31﴿ وَلَا تَقْتُلُوا നിങ്ങൾ കൊല്ലുക (വധിക്കുക) യും ചെയ്യരുത് أَوْلَادَكُمْ നിങ്ങളുടെ കുട്ടികളെ خَشْيَةَ ഭയന്നതിനാൽ إِمْلَاقٍ ദാരിദ്ര്യത്തെ, വലയുന്നതിനെ نَحْنُ നാം (തന്നെ) നാമത്രെ نَرْزُقُهُمْ അവർക്ക് ആഹാരം (ഉപജീവനം) നൽകുന്നത് وَإِيَّاكُمْ നിങ്ങൾക്കും إِنَّ قَتْلَهُمْ നിശ്ചയമായും അവരെ കൊല്ലൽ كَانَ ആകുന്നു خِطْئًا ഒരു തെറ്റ്, കുറ്റം كَبِيرًا വലിയ, ഭീമമായ.

---

ഉപജീവനമാർഗം വിശാലമാക്കുന്നതും, കുടുസ്സാക്കുന്നതും അല്ലാഹുവാണെന്ന് കഴിഞ്ഞ വചനത്തിൽ പറഞ്ഞുവല്ലോ. തുടർന്നുകൊണ്ട് ഈ വചനത്തിൽ, പെൺമക്കൾ ജനിക്കുന്നത് ദാരിദ്ര്യത്തിന് കാരണമാകാമെന്ന് കരുതി സ്വന്തം മക്കളെ കൊന്നുകളയുന്ന മുൻകാല അറബികളുടെ പതിവിനെ നിരോധിക്കുകയും ആക്ഷേപിക്കുകയുമാണ്

അല്ലാഹു ചെയ്യുന്നത്. ആ കുട്ടികൾ ബാക്കിയായാൽ അവർക്ക് ആഹാരത്തിന് വഴിയുണ്ടാക്കുന്നത് നിങ്ങളല്ല, അവർക്കും നിങ്ങൾക്കുതന്നെയും ആഹാരം നൽകുന്നത് നാമാണ്, എന്നിരിക്കെ ദാരിദ്ര്യത്തിന്റെ പേരിൽ അവരെ കൊല്ലുന്നതിന് അർഥമില്ല, അത് വളരെ വമ്പിച്ച ഒരു അപരാധമാണ് എന്ന് താക്കീതും നൽകുന്നു. ദാരിദ്ര്യത്തിന്റെ പേരിൽ മക്കളെ കൊല്ലുന്നതിനെ സൂറഃ അൻആം: 151-ാം വചനത്തിലും വിരോധിച്ചിരിക്കുന്നത് നാം കണ്ടു. പക്ഷേ, അവിടെ നിലവിലുള്ള ദാരിദ്ര്യം നിമിത്തം (مِنْ إِمْلَاقٍ) കൊല്ലരുത് എന്നായിരുന്നു പറഞ്ഞത്. ഇവിടെ ദാരിദ്ര്യം ഉണ്ടാകുമെന്ന ഭയം നിമിത്തം (خَشْيَةَ إِمْلَاقٍ) കൊല്ലരുത് എന്നാണ് പറഞ്ഞിരിക്കുന്നത്. അതുകൊണ്ട് ഈ വിരോധത്തെത്തുടർന്ന് അവിടെ نَحْنُ نَرْزُقُكُمْ وَإِيَّاهُمْ (നിങ്ങൾക്കും അവർക്കും ആഹാരം നൽകുന്നത് നാമാണ്) എന്നും, ഇവിടെ نَحْنُ نَرْزُقُهُمْ وَإِيَّاكُمْ (അവർക്കും നിങ്ങൾക്കും ആഹാരം നൽകുന്നത് നാമാണ്) എന്നും പറഞ്ഞിരിക്കുന്നു. വിശ്വാസവും ചിന്താശക്തിയും ഉള്ളവരെ ഇരുത്തിച്ചിന്തിപ്പിക്കേണ്ടുന്ന രണ്ട് വാക്യങ്ങളാണിവ.

ശിർക്ക് കഴിഞ്ഞാൽ പിന്നെ ഏറ്റവും വമ്പിച്ച പാപമാണ് മനുഷ്യവധം. അത് നിർദ്ദോഷിയും, പാവവുമായ സ്വന്തം കുഞ്ഞിനെ കൂടിയാകുമ്പോൾ ആ പാപം കൂടുതൽ കൂടുതൽ ഗൗരവപ്പെട്ടതായിത്തീരുന്നു. കൊലപ്പെടുത്തുവാനുള്ള കാരണം ദാരിദ്ര്യഭയം കൂടിയാകുമ്പോൾ അപരാധത്തിന്റെ കാഠിന്യം വീണ്ടും കൂടിപ്പോകുന്നു. ആഹാരത്തിന്റെ കാര്യം മുഴുവനും തങ്ങളുടെ കയ്യിലും നിയന്ത്രണത്തിലുമാണെന്നുള്ള തെറ്റായ ധാരണ-അല്ല, അഹങ്കാരം-ആണല്ലോ ഇതിന്റെ പിന്നിലുള്ളത്. അടുത്ത രണ്ടാമത്തെ വചനത്തിൽ മനുഷ്യവധത്തെപ്പറ്റി പ്രത്യേകം വിരോധിക്കുന്നുണ്ട്. സൂറഃ അൻആമിലാകട്ടെ, അതേ ആയത്തിൽ തന്നെ അത് വിരോധിച്ചിരിക്കുന്നത് കാണാം. അപ്പോൾ, പൊതുവായ ആ നിരോധത്തിൽ ഉൾപ്പെടുത്താതെ, ദാരിദ്ര്യത്തിന്റെ പേരിൽ മക്കളെ കൊല്ലുന്നതിനെപ്പറ്റി പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നതും ആ അപരാധത്തിന്റെ ഗൗരവം കൊണ്ടുതന്നെ.

നമ്മുടെ രാജ്യമടക്കം 'പരിഷ്കൃത രാജ്യ'ങ്ങളെന്ന് അഭിമാനിക്കുന്ന പല രാജ്യങ്ങളിലും-ചില സങ്കൽപക്കണക്കുകളെ അടിസ്ഥാനമാക്കി-അടുത്ത ഭാവിയിൽ ഉണ്ടായേക്കുമെന്ന് അനുമാനിക്കപ്പെടുന്ന ദാരിദ്ര്യത്തിന്റെ പേരിൽ നടപ്പിൽ വരുത്തപ്പെടുന്ന സന്താന നിയന്ത്രണത്തിനും, ആ ആവശ്യാർഥം അംഗീകരിക്കപ്പെട്ടുവരുന്ന ലജ്ജാവഹവും, സംസ്കാരശൂന്യവുമായ പല സംരംഭങ്ങൾക്കും ഇസ്ലാമിക ദൃഷ്ട്യാ എന്തായിരിക്കും സ്ഥാനമുള്ളതെന്ന് ആലോചിച്ചുനോക്കുക! അതിന് സന്താനഹത്യയെന്ന് പേർ പറയാതെ, മറ്റെന്തെങ്കിലും അഭികാമ്യമായ പേരുകൾ നൽകി തൃപ്തി അടയുന്നത് കൊണ്ടോ, ജനിച്ചശേഷം കൊല ചെയ്യുന്നില്ലല്ലോ എന്ന സമർഥനംകൊണ്ടോ അല്ലാഹുവിന്റെ മുമ്പിൽ ഒരിക്കലും അതിന് ന്യായീകരണം ഉണ്ടാവാൻ പോകുന്നില്ല. 'ദാരിദ്ര്യം നിമിത്ത'വും, 'ദാരിദ്ര്യത്തെ ഭയന്നും' കൊല ചെയ്യരുതെന്നും, 'നിങ്ങൾക്കും അവർക്കും', 'അവർക്കും നിങ്ങൾക്കും' ഞാനാണ് ആഹാരം നൽകുന്നതെന്നുമുള്ള അല്ലാഹുവിന്റെ വാക്കുകൾ ശരിക്കും വിലയിരുത്തിക്കൊണ്ട് ആലോചിക്കുന്നവർക്ക് ഇതിൽ സംശയത്തിനവകാശമില്ല. ക്വുർആൻ അവതരിക്കുന്ന കാലത്തെ പതിവിനെ ആസ്പദമാക്കി 'കൊലപ്പെടുത്തരുത്' എന്ന വാക്കാണ് അല്ലാഹു ഉപയോഗിച്ചിട്ടുള്ളത്. ആ നിരോധത്തിന് ആധാരമായി അല്ലാഹു ചൂണ്ടിക്കാട്ടിയ അതേ കാരണങ്ങൾ ഇന്നത്തെ സന്താന നിയന്ത്രണത്തിലും കാണാവുന്നതാണ്. സന്താന നിയന്ത്രണം നിർബന്ധപൂർവം നടപ്പിലാക്കിയ ചില പരിഷ്കൃത രാജ്യങ്ങളിൽ ജനസംഖ്യ കുറയുകയും പിൽക്കാലത്ത് കൂടു

തൽ പ്രസവിക്കുന്ന സ്ത്രീകൾക്ക് പ്രോത്സാഹന സമ്മാനങ്ങൾ നൽകിവരുന്നതും ഇത്ത രുണത്തിൽ സ്മരണീയമാണ്.

ഇബ്നുമസ്ഊദ് (റ) പറയുന്നു: പാപത്തിൽ വെച്ച് ഏറ്റവും വമ്പിച്ചത് ഏതാണെന്ന് ഞാൻ നബിﷺയോട് ചോദിച്ചപ്പോൾ അവിടുന്ന് പറഞ്ഞു: 'നിന്നെ സൃഷ്ടിച്ചത് അല്ലാ ഹുവായിരിക്കെ, അവന് നീ സമന്മാരെ ഏർപ്പെടുത്തലാകുന്നു'. പിന്നെ ഏതെന്ന് ചോദി ച്ചപ്പോൾ അവിടുന്ന് പറഞ്ഞു: 'നിന്റെ സന്താനം നിന്നോടൊപ്പം ഭക്ഷണം കഴിക്കുമെന്ന് ഭയന്നു- അതിനെ നീ കൊല്ലലാകുന്നു.' പിന്നെ ഏതാണെന്ന് ചോദിച്ചപ്പോൾ അവി ടുന്നു പറഞ്ഞു: 'നിന്റെ അയൽക്കാരന്റെ പത്നിയെ നീ വ്യഭിചരിക്കുകയാണ്.' (ബു:മു) സൂറഃ അൻആമിലെ ആയത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ച സംഗതികൾ ഇവിടെയും ഓർമിക്കുക.

وَلَا تَقْرَبُوا۟ ٱلزِّنَىٰٓ ۖ إِنَّهُۥ كَانَ فَٰحِشَةً وَسَآءَ سَبِيلًا ﴿٣٢﴾

**《32》 നിങ്ങൾ വ്യഭിചാരത്തെ സമീ പിക്കുകയും ചെയ്യരുത്. നിശ്ചയ മായും അത് ഒരു നീചവൃത്തിയാ കുന്നു; വളരെ ദുഷിച്ച മാർഗവുമാണ്.**

---

《32》 وَلَاتَقْرَبُوا നിങ്ങൾ സമീപിക്കുക [അടുക്കുക]യും ചെയ്യരുത് الزِّنَا വ്യഭിചാ രത്തെ إِنَّهُ كَانَ നിശ്ചയമായും അത് ആകുന്നു فَاحِشَةً ഒരു നീചവൃത്തി وَسَاءَ അത് വളരെ ദുഷിച്ചതുമാണ് سَبِيلا മാർഗം.

---

വ്യഭിചരിക്കരുത് എന്ന് പറയാതെ, അതിനെ സമീപിക്കരുതെന്നത്രെ അല്ലാഹു പറഞ്ഞ വാക്ക്. വളരെ ശ്രദ്ധേയമാണിത്. വ്യഭിചാരത്തിലേക്ക് നയിക്കുന്നതോ, അതിന് വഴിവെ ക്കുന്നതോ ആയ എല്ലാ കാര്യവും വർജ്ജിക്കണമെന്നാണിതിന്റെ താൽപര്യം. അന്യ സ്ത്രീ പുരുഷൻമാർ തമ്മിൽ നോക്കുന്നതും, കൂടിക്കലരുന്നതുമൊക്കെ ഇസ്ലാമിൽ വിരോധിക്കപ്പെട്ടിരിക്കുന്നതും അത്കൊണ്ടു തന്നെയാകുന്നു. അനിയന്ത്രിതമായ സ്ത്രീ പുരുഷ സമ്പർക്കങ്ങൾക്കും പ്രേമ പ്രകടനങ്ങൾക്കും പരിഷ്കാരത്തിന്റെയും, പുരോഗ മനത്തിന്റെയും പേരു നൽകി പ്രോത്സാഹനം നൽകിക്കൊണ്ടിരിക്കുന്ന ഈ കാലത്ത് വ്യഭിചാരം ഒരു വൻകുറ്റമായി ഗണിക്കപ്പെടാതിരിക്കുക സ്വാഭാവികമാണ്. പക്ഷേ, കാല ദേശങ്ങളുടെയോ, ജനാഭിലാഷങ്ങളുടെയോ വ്യത്യാസം കൂടാതെ എക്കാലത്തും വ്യഭി ചാരം വളരെ നീചവും നിന്ദ്യവുമായ ഒരു മഹാപാപമായിട്ടാണ് അല്ലാഹു കണക്കാക്കു ന്നത്.

ഈ വചനത്തിലും, അടുത്ത ചില വചനങ്ങളിലും പ്രസ്താവിക്കപ്പെട്ട എല്ലാ വിഷയ ങ്ങളെപ്പറ്റിയും കഴിഞ്ഞ സൂറത്തുകളിലും, താഴെ സൂറത്തുകളിലുമായി കൂടുതൽ വിവ രങ്ങൾ കാണാവുന്നതുകൊണ്ട് ഇവിടെ ഓരോന്നിനെയും പറ്റി കൂടുതലൊന്നും വിവരി ക്കുന്നില്ല.

وَلَا تَقْتُلُوا۟ ٱلنَّفْسَ ٱلَّتِى حَرَّمَ ٱللَّهُ إِلَّا بِٱلْحَقِّ ۗ وَمَن قُتِلَ مَظْلُومًا فَقَدْ

**《33》 അല്ലാഹു (കൊല) നിഷിദ്ധ മാക്കിയ (അഥവാ പരിപാവനമാ ക്കിയ) ദേഹത്തെ (ആളെ) ന്യായപ്ര കാരമല്ലാതെ നിങ്ങൾ കൊല്ലുകയും**

جَعَلْنَا لِوَلِيِّهِۦ سُلْطَـٰنًا فَلَا يُسْرِف فِّى ٱلْقَتْلِ ۖ إِنَّهُۥ كَانَ مَنصُورًا ﴿٣٣﴾

**ചെയ്യരുത്. അക്രമിക്കപ്പെട്ടവനായ നിലയിൽ ആരെങ്കിലും കൊല്ലപ്പെടുന്നപക്ഷം, അവന്റെ കൈകാര്യക്കാരന് നാം ഒരധികാരം ഏർപ്പെടുത്തിക്കൊടുത്തിട്ടുണ്ട്. എന്നാലവൻ കൊലയിൽ അതിര് കവിഞ്ഞുപോകരുത്. നിശ്ചയമായും, അവൻ സഹായിക്കപ്പെടുന്നവനാകുന്നു.**

﴾33﴿ وَلَاتَقْتُلُوا നിങ്ങൾ കൊല്ലുകയും ചെയ്യരുത് النَّفْسَ ദേഹത്തെ, ആത്മാവിനെ الَّتِي حَرَّمَ നിഷിദ്ധമാക്കിയതായ, പരിപാവനമാക്കിയ اللَّهُ അല്ലാഹു إِلَّا بِالْحَقِّ ന്യായ(മുറ-അവകാശ) പ്രകാരമല്ലാതെ وَمَن قُتِلَ ആരെങ്കിലും കൊല്ലപ്പെട്ടാൽ مَظْلُومًا അക്രമിക്കപ്പെട്ടവനായിക്കൊണ്ട് فَقَدْ جَعَلْنَا എന്നാൽ തീർച്ചയായും നാം ആക്കി (ഏർപ്പെടുത്തി) യിട്ടുണ്ട് لِوَلِيِّهِ അവന്റെ കൈകാര്യക്കാരന്, ബന്ധുവിന് سُلْطَانًا ഒരു അധികാരം, ശക്തി فَلَا يُسْرِفْ എന്നാലവൻ അമിതമാക്കരുത് فِي الْقَتْلِ കൊലയിൽ إِنَّهُ كَانَ നിശ്ചയമായും അവനാകുന്നു مَنصُورًا സഹായിക്കപ്പെടുന്നവൻ.

കൊലക്കുപകരം കൊലയായോ, കൊലശിക്ഷ വിധിക്കപ്പെട്ട കുറ്റങ്ങൾക്ക് ശിക്ഷയായോ അല്ലാതെ മറ്റു തരത്തിലുള്ള കൊലകളൊന്നും പാടില്ലെന്നാണ് إِلَّا بِالْحَقِّ (ന്യായപ്രകാരമല്ലാതെ) എന്ന് പറഞ്ഞതിന്റെ താൽപര്യമെന്ന് സൂറഃഅൻആം 151-ാം വചനത്തിൽ വിവരിച്ചുകഴിഞ്ഞിട്ടുണ്ട്. ന്യായപ്രകാരമല്ലാതെ അക്രമമായി ആരെങ്കിലും കൊല്ലപ്പെടുന്നതായാൽ അയാളുടെ അടുത്ത ബന്ധുക്കൾക്ക് പ്രതികാര നടപടി എടുക്കുവാൻ അധികാരമുണ്ടെന്നും, ആ അധികാരം ദുരുപയോഗപ്പെടുത്തി നിരപരാധികളെ കയ്യേറ്റം ചെയ്തോ, പ്രതികാരത്തിന്റെ രൂപത്തിൽ കാഠിന്യം കൂട്ടിയോ മറ്റോ അതിരു കവിഞ്ഞു പോകുവാൻ പാടില്ലെന്നും അല്ലാഹു അറിയിക്കുന്നു. വിശദീകരണം സൂറഃ അൽബക്വറഃ 178-ലും നിസാഉ് 92, 93ലും മാഇദഃ 32ലും മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. إِنَّهُ كَانَ مَنصُورًا(നിശ്ചയമായും അവൻ സഹായിക്കപ്പെട്ടവനാകുന്നു) എന്ന് പറഞ്ഞത് കൊല്ലപ്പെട്ടവനെ ഉദ്ദേശിച്ചും, അവന്റെ കൈകാര്യക്കാരനെ ഉദ്ദേശിച്ചും ആകാവുന്നതാണ്. തത്വത്തിൽ രണ്ടും ഒരുപോലെതന്നെ. വധിക്കപ്പെട്ടവന്റെ ഭാഗത്തിനാണ്- അന്യായമായി വധിച്ചവന്റെ ഭാഗത്തിനല്ല- സഹായം നൽകപ്പെടേണ്ടതെന്ന് വ്യക്തമാണല്ലോ.

وَلَا تَقْرَبُوا۟ مَالَ ٱلْيَتِيمِ إِلَّا بِٱلَّتِى هِىَ أَحْسَنُ حَتَّىٰ يَبْلُغَ أَشُدَّهُۥ ۚ وَأَوْفُوا۟ بِٱلْعَهْدِ ۖ إِنَّ ٱلْعَهْدَ كَانَ مَسْـُٔولًا ﴿٣٤﴾

**﴾34﴿ ഏറ്റവും നല്ലതേതോ അതനുസരിച്ചല്ലാതെ അനാഥയുടെ സ്വത്തിനെ നിങ്ങൾ സമീപിക്കുകയും ചെയ്യരുത്; അവൻ അവന്റെ ശക്തി (പ്രായപൂർത്തി) പ്രാപിക്കുന്നതുവരെ. നിങ്ങൾ കരാറ് നിറവേറ്റുകയും ചെയ്യുവിൻ. നിശ്ചയമായും കരാർ ചോദ്യം ചെയ്യപ്പെടുന്നതാകുന്നു.**

وَأَوْفُواْ ٱلْكَيْلَ إِذَا كِلْتُمْ وَزِنُواْ بِٱلْقِسْطَاسِ ٱلْمُسْتَقِيمِ ۚ ذَٰلِكَ خَيْرٌ وَأَحْسَنُ تَأْوِيلًا ﴿٣٥﴾

**﴿35﴾ നിങ്ങൾ അള(ന്നു കൊടു)ക്കുമ്പോൾ അളവ് പൂർത്തിയാക്കുകയും ചെയ്യുവിൻ. (കൃത്രിമമില്ലാതെ) ചൊവ്വിന്നിലകൊള്ളുന്ന തുലാസ്സു കൊണ്ട് തൂ(ക്കിക്കൊടു)ക്കുകയും ചെയ്യുവിൻ. അത് കൂടുതൽ ഗുണ(കര)വും, ഏറ്റവും നല്ല പര്യവസാനമുള്ളതുമാണ്.**

---

﴿34﴾ وَلَاتَقْرَبُوا നിങ്ങൾ സമീപിക്കുകയും ചെയ്യരുത് مَالَ സ്വത്തിനെ الْيَتِيمِ അനാഥയുടെ إِلَّا بِالَّتِي യാതൊന്നനുസരിച്ചല്ലാതെ هِيَ അത് أَحْسَنُ ഏറ്റം (കൂടുതൽ) നല്ലതാണ് حَتَّى يَبْلُغَ അവൻ എത്തുന്ന (പ്രാപിക്കുന്ന)തുവരെ أَشُدَّهُ അവന്റെ ശക്തി (പ്രായപൂർത്തി) وَأَوْفُوا നിറവേറ്റുക (പൂർത്തിയാക്കുക)യും ചെയ്യുവിൻ بِالْعَهْدِ കരാറിനെ, ഉടമ്പടിയെ إِنَّ الْعَهْدَ നിശ്ചയമായും കരാർ كَانَ ആകുന്നു مَسْئُولًا ചോദ്യം ചെയ്യപ്പെടുന്നത്. ﴿35﴾ وَأَوْفُوا നിങ്ങൾ നിറവേറ്റുക (പൂർത്തിയാക്കുക) യും ചെയ്‌വിൻ الْكَيْلَ അളത്തം إِذَا كِلْتُمْ നിങ്ങൾ അളന്നാൽ وَزِنُوا തൂക്കുകയും ചെയ്യുക بِالْقِسْطَاسِ തുലാസ്സുകൊണ്ട് الْمُسْتَقِيمِ ചൊവ്വായ, നേരെയുള്ള ذَٰلِكَ അത് خَيْرٌ ഗുണമാണ്, കൂടുതൽ നൻമയാണ് وَأَحْسَنُ ഏറ്റം (അധികം) നല്ലതുമാണ് تَأْوِيلًا പര്യവസാനം

---

ഏറ്റവും നല്ല മാർഗത്തിലൂടെയല്ലാതെ അനാഥയുടെ സ്വത്തിനെ സമീപിക്കരുത് എന്ന് പറഞ്ഞതിന്റെ താൽപര്യം സൂറഃ അൻആം 152-ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. കരാറുകൾ പാലിച്ചുവോ, അതിലെ നിശ്ചയങ്ങൾ നിറവേറ്റിയോ എന്നൊക്കെ അല്ലാഹു ചോദ്യം ചെയ്യുമെന്നത്രെ കരാറ് ചോദ്യം ചെയ്യപ്പെടുമെന്ന് പറഞ്ഞതിന്റെ സാരം. അളത്തത്തിലും തൂക്കത്തിലും കൃത്രിമം നടത്തി വല്ലതും വഞ്ചിക്കപ്പെടുന്നപക്ഷം, തൽക്കാലം അതൊരു നേട്ടമായി തോന്നാമെങ്കിലും അതിന്റെ ഭാവി നഷ്ടത്തിലാണ് കലാശിക്കുകയെന്നും, രണ്ടിലും കൃത്യം പാലിക്കുന്നതുമൂലം ഇഹത്തിലും പരത്തിലും നൻമയും അഭിവൃദ്ധിയും ഉണ്ടായിത്തീരുമെന്നുമാണ് അവസാനം പറഞ്ഞതിന്റെ താൽപര്യം.

وَلَا تَقْفُ مَا لَيْسَ لَكَ بِهِۦ عِلْمٌ ۚ إِنَّ ٱلسَّمْعَ وَٱلْبَصَرَ وَٱلْفُؤَادَ كُلُّ أُو۟لَٰٓئِكَ كَانَ عَنْهُ مَسْـُٔولًا ﴿٣٦﴾

**﴿36﴾ നിനക്ക് അറിവില്ലാത്തതിനെ നീ പിൻതുടരുകയും ചെയ്യരുത്. നിശ്ചയമായും കേൾവിയും, കാഴ്ചയും, ഹൃദയവും, അവ എല്ലാം തന്നെ, അ(താ)തിനെക്കുറിച്ചു ചോദ്യം ചെയ്യപ്പെടുന്നതാകുന്നു.**

---

﴿36﴾ وَلَاتَقْفُ നീ പിന്തുടരുകയും ചെയ്യരുത് مَالَيْسَ ഇല്ലാത്തതിനെ لَكَ بِهِ നിനക്ക് അതിനെപ്പറ്റി عِلْمٌ ഒരറിവും, അറിവ് إِنَّ السَّمْعَ നിശ്ചയമായും കേൾവി وَالْبَصَرَ കാഴ്ചയും

وَٱلْفُؤَادَ ഹൃദയവും كُلُّ أُولَٰٓئِكَ അക്കൂട്ടരെല്ലാം (അവയെല്ലാം) كَانَ ആകുന്നു عَنْهُ അതിനെപ്പറ്റി مَسْـُٔولًا ചോദ്യം ചെയ്യപ്പെടുന്നത്.

ശരിയായ അറിവ് ലഭിക്കാതെ വിഷയങ്ങൾ കൈകാര്യം ചെയ്യുന്നതും, ഊഹത്തെയും ധാരണയെയും അടിസ്ഥാനമാക്കി കാര്യങ്ങൾ നിർണയിക്കുന്നതും ഈ വചനംമൂലം അല്ലാഹു വിരോധിക്കുന്നു. വളരെ ശ്രദ്ധിക്കപ്പെടേണ്ടുന്ന ഒരു തത്വമാണിത്. ഊഹം പലപ്പോഴും തെറ്റായിരിക്കും. അല്ലാഹു പറയുന്നു: اجْتَنِبُوا كَثِيرًا مِّنَ الظَّنِّ إِنَّ بَعْضَ الظَّنِّ إِثْمٌ (ഊഹത്തിൽ മിക്കതിനെയും നിങ്ങൾ വർജിക്കുവിൻ. നിശ്ചയമായും, ഊഹത്തിൽ ചിലത് കുറ്റകരമായിരിക്കും (49:12) വീണ്ടും പറയുന്നു: وَإِنَّ الظَّنَّ لَا يُغْنِي مِنَ الْحَقِّ شَيْئًا (നിശ്ചയമായും, ഊഹം യാഥാർഥ്യത്തെ സംബന്ധിച്ചു ഒട്ടും ഉപകരിക്കുകയില്ല. (53:28). നബിﷺ പറയുന്നു: إِيَّاكُمْ وَالظَّنَّ فَإِنَّ الظَّنَّ أَكْذَبُ الْحَدِيثِ (നിങ്ങൾ ഊഹത്തെ സൂക്ഷിക്കുവിൻ. കാരണം ഊഹം വർത്തമാനത്തിൽവെച്ച് ഏറ്റം കളവായതാകുന്നു. (ബു.) വേറൊരു ഹദീഥിൽ നബിﷺ പറയുന്നു: بئس مطية الرجل زعموا ('ആളുകൾ പറയുന്നു' വെന്നുള്ളത് മനുഷ്യന്റെ വളരെ ദുഷിച്ച വാഹനമാകുന്നു (ദാ.) അതായത്, തക്കതായ അറിവ്കൂടാതെ, കേട്ടുകേൾവിയെ അടിസ്ഥാനമാക്കി വല്ലതും പറയുകയും, 'ആളുകൾ അങ്ങിനെ പറയുന്നു' വെന്നും മറ്റും പറഞ്ഞു ഉത്തരവാദിത്വം അന്യരുടെ മേൽവെച്ചു കെട്ടുകയും ചെയ്യുന്നത് വളരെ ദുഷിച്ച സമ്പ്രദായമാണെന്ന് സാരം.

കാതുകൊണ്ട് കേട്ടും കണ്ണുകൊണ്ട് കണ്ടും, ഹൃദയംകൊണ്ട് ചിന്തിച്ചും ഇങ്ങിനെ മൂന്നു വിധത്തിലാണല്ലോ കാര്യങ്ങളെപ്പറ്റി ശരിയായ അറിവ് സമ്പാദിക്കുക. അതതിനെ ഉപയോഗിക്കേണ്ട പ്രകാരം ഉപയോഗിച്ചുവോ ഇല്ലേ, എന്തിലെല്ലാമാണ് ഉപയോഗിച്ചത് എന്നിത്യാദി സംഗതികളെപ്പറ്റി ചോദ്യം ചെയ്യപ്പെടുന്നതാണെന്ന് അല്ലാഹു താക്കീത് ചെയ്യുന്നു. ഈ ചോദ്യം ചെയ്യപ്പെടൽ ഒരർഥത്തിൽ ഇവിടെ വെച്ചുതന്നെ ഉണ്ടാവാമെങ്കിലും, യഥാർഥത്തിൽ അത് നടക്കുക പരലോകത്തുവെച്ചായിരിക്കും. അതെ, നാവും കയ്യും, കാലുമെല്ലാം സാക്ഷ്യം വഹിക്കുന്ന ആ ദിവസത്തിൽ. (يَوْمَ تَشْهَدُ عَلَيْهِمْ أَلْسِنَتُهُمْ وَأَيْدِيهِمْ وَأَرْجُلُهُم)

എന്നാൽ, മുഴുവൻ കാര്യങ്ങളിലും മനുഷ്യന് ശരിയായ അറിവ്-അഥവാ ഉറപ്പായ വിവരം- സാധ്യമല്ലെന്നും, ഉറപ്പായ അറിവ് ലഭിക്കുവാൻ മാർഗമില്ലാത്ത പല കാര്യങ്ങളുമുണ്ടെന്നും തീർച്ചയാണ്. അപ്പോൾ, ഉറപ്പായ അറിവ് ലഭിക്കുവാൻ സാധ്യമാകുന്ന വിഷയങ്ങളെപ്പറ്റിയാണ് ഇവിടെ പ്രസ്താവിക്കുന്നതെന്ന് വ്യക്തമാകുന്നു. അത് കൊണ്ടാണ്, മൗലികമായതും, വിശ്വാസപരമായതുമായ കാര്യങ്ങളിലും, സ്പഷ്ടമായ തെളിവുകളുള്ള വിഷയങ്ങളിലും يقين (ഉറപ്പായ അറിവ്) ഉണ്ടായിരിക്കൽ നിർബന്ധമാണെന്നും, ഭിന്നാഭിപ്രായത്തിന് സാധ്യതയുള്ള ശാഖാപരവും, അനുഷ്ഠാനപരവുമായ വിഷയങ്ങളിൽ ഉറപ്പായ അറിവുണ്ടായിരിക്കൽ നിർബന്ധമില്ലെന്നും പണ്ഡിതൻമാർ പറയുന്നത്. ഇതുസംബന്ധിച്ച വിശദവിവരങ്ങളുടെ സ്ഥാനം 'ഉസ്വൂലി' ന്റെ (മതനിദാന ശാസ്ത്രങ്ങളുടെ) ഗ്രന്ഥങ്ങളാകുന്നു.

وَلَا تَمْشِ فِى ٱلْأَرْضِ مَرَحًا ۖ إِنَّكَ

**﴾37﴿ നീ ഭൂമിയിലൂടെ അഹന്ത കാട്ടി നടക്കുകയും ചെയ്യരുത്. നിശ്ച**

لَن تَخۡرِقَ ٱلۡأَرۡضَ وَلَن تَبۡلُغَ ٱلۡجِبَالَ طُولٗا ﴿٣٧﴾

**യമായും നീ, ഭൂമിയെ (കീറി) പിളർക്കുകയില്ലതന്നെ; നീളത്തിൽ നീ മലകളോളം എത്തുകയുമില്ല തന്നെ.**

﴿37﴾ وَلَا تَمۡشِ നീ നടക്കുകയും ചെയ്യരുത് فِي الْأَرْضِ ഭൂമിയിൽ مَرَحًا അഹന്തയായി إِنَّكَ നിശ്ചയമായും നീ لَنْ تَخْرِقَ നീ കീറുക (പിളർക്കുക-ചീന്തുക)യേ ഇല്ല الْأَرْضَ ഭൂമിയെ وَلَنْ تَبْلُغَ നീഎത്തുകയുമില്ലതന്നെ الْجِبَالَ പർവതങ്ങളോളം طُولًا നീളത്തിൽ, നീളംകൊണ്ട്

നടത്തത്തിലും പെരുമാറ്റത്തിലും അഹന്തയും അഹങ്കാരവും പ്രകടിപ്പിക്കുന്നതിനെ അല്ലാഹു വളരെ ഗൗരവപൂർവം വിരോധിക്കുന്നു. നീ എത്രതന്നെ അഹന്ത കാണിച്ചാലും ഭൂമിയെ പിളർക്കുവാനോ, വലുപ്പംകൊണ്ട് മലകളോളം എത്തുവാനോ നിനക്ക് സാധ്യമല്ലെന്ന് അത്തരക്കാരെ പരിഹസിക്കുകയും ചെയ്യുന്നു. അവരോട് അല്ലാഹുവിനുള്ള കടുത്ത വെറുപ്പാണിത് കാണിക്കുന്നത്. ഒരു ഹദീഥിൽ ഇപ്രകാരം വന്നിട്ടുള്ളതായി ഇബ്നുകഥീർ (റ) ഉദ്ധരിച്ചിരിക്കുന്നു: 'അല്ലാഹുവിന് ആരെങ്കിലും താഴ്മ കാണിച്ചാൽ, അല്ലാഹു അവനെ ഉയർത്തുന്നതാണ്. അവൻ തന്റെ മനസ്സിൽ നിസ്സാരനും, ജനങ്ങളുടെ അടുക്കൽ വലിയവനുമായിരിക്കും. ആരെങ്കിലും ഗർവ്വ്നടിച്ചാൽ അല്ലാഹു അവനെ താഴ്ത്തുന്നതാണ്. അവൻ തന്റെ മനസ്സിൽ വലിയവനും ജനങ്ങളുടെ അടുക്കൽ നിസ്സാരനുമായിരിക്കും. എത്രത്തോളമെന്നാൽ, അവൻ അവരുടെ അടുക്കൽ നായയെക്കാളും പന്നിയെക്കാളും നിസ്സാരനായിരിക്കും.

كُلُّ ذَٰلِكَ كَانَ سَيِّئُهُۥ عِندَ رَبِّكَ مَكۡرُوهٗا ﴿٣٨﴾

**﴿38﴾ (മേൽപറഞ്ഞ) അതെല്ലാം (തന്നെ), അതിലെ ദുഷിച്ചത് (ഒക്കെയും) നിന്റെ റബ്ബിന്റെ അടുക്കൽ വെറുക്കപ്പെട്ടതാകുന്നു.**

ذَٰلِكَ مِمَّآ أَوۡحَىٰٓ إِلَيۡكَ رَبُّكَ مِنَ ٱلۡحِكۡمَةِۗ

**﴿39﴾ അത് (ഒക്കെയും) നിന്റെ റബ്ബ് വിജ്ഞാനമായി നിനക്ക് 'വഹ്‌യ്' [സന്ദേശം] നൽകിയതിൽപെട്ടതാകുന്നു.**

وَلَا تَجۡعَلۡ مَعَ ٱللَّهِ إِلَٰهًا ءَاخَرَ فَتُلۡقَىٰ فِي جَهَنَّمَ مَلُومٗا مَّدۡحُورًا ﴿٣٩﴾

**അല്ലാഹുവിനോടുകൂടി വേറെ ഒരു ആരാധ്യനെയും നീ ഏർപ്പെടുത്തുകയും ചെയ്യരുത്; എന്നാൽ, കുറ്റപ്പെടുത്തപ്പെട്ടവനായും, ആട്ടപ്പെട്ടവനായും കൊണ്ട് നീ 'ജഹന്നമി'ൽ [നരകത്തിൽ] ഇടപ്പെടും.**

﴿38﴾ كُلُّ ذَٰلِكَ അതെല്ലാം كَانَ ആകുന്നു سَيِّئُهُ അതിൽ ദുഷിച്ചത് عِنْدَ رَبِّكَ നിന്റെ റബ്ബിന്റെ അടുക്കൽ مَكْرُوهًا വെറുക്കപ്പെട്ടത് ﴿39﴾ ذَٰلِكَ അത് مِمَّا أَوْحَى വഹ്‌യ്

നൽകിയതിൽപെട്ടതാണ് مِنَ الْحِكْمَةِ നിനക്ക്, നിന്നിലേക്ക് إِلَيْكَ നിന്റെ റബ്ബ് رَبُّكَ വിജ്ഞാനത്തിൽ (തത്വത്തിൽ) നിന്ന് وَلَا تَجْعَلْ നീ ആക്കുക (ഏർപെടുത്തുക)യും അരുത്. مَعَ اللهِ അല്ലാഹുവിന്റെ കൂടെ (ഒപ്പം) إِلَٰهًا ആരാധ്യനെ, ദൈവത്തെ آخَرَ വേറെ فَتُلْقَى എന്നാൽ നീ ഇടപ്പെടും فِي جَهَنَّمَ ജഹന്നമിൽ مَلُومًا കുറ്റപ്പെടുത്ത (ആക്ഷേപിക്ക) പ്പെട്ടവനായി مَدْحُورًا ആട്ടപ്പെട്ടവനായി

---

23-ാം വചനത്തിൽ അല്ലാഹുവിനെയല്ലാതെ ആരെയും ആരാധിക്കരുത് എന്ന് തുടങ്ങി ഇതേവരെയായി പല ഉപദേശ നിർദേശങ്ങളും, വിധിവിലക്കുകളും അല്ലാഹു നൽകുകയുണ്ടായി. അവയിലേക്ക് ചൂണ്ടിക്കൊണ്ട് അല്ലാഹു ഉണർത്തുകയാണ്: അവയിൽ ചെയ്യരുതാത്തതും വിലക്കപ്പെട്ടതുമായ കാര്യങ്ങളെല്ലാം അല്ലാഹു ഇഷ്ടപ്പെടാത്തതും, അവൻ വെറുക്കുന്നതുമായ കാര്യങ്ങളാണ്; അതുകൊണ്ടാണവൻ അവ നിരോധിച്ചത്; ആകയാൽ അവയൊന്നും ചെയ്തു അല്ലാഹുവിന്റെ വെറുപ്പ് സമ്പാദിക്കരുത് എന്നൊക്കെ. അനന്തരം, മേൽപറഞ്ഞ കാര്യങ്ങൾ മുഴുവനും നബിﷺ മുഖാന്തരം ജനങ്ങൾക്ക്വേണ്ടി അല്ലാഹു അറിയിച്ചു തരുന്ന തത്വവിജ്ഞാനങ്ങളാണെന്ന് വീണ്ടും ഉണർത്തിയിരിക്കുന്നു. ഏറ്റവും ആദ്യമായി പ്രസ്താവിച്ച കാര്യം-അല്ലാഹുവിനെയല്ലാതെ ആരാധിക്കരുത് എന്നുള്ള ഏറ്റവും മൗലിക പ്രധാനമായ ഉപദേശം- അവസാനം ഒരു വട്ടം കൂടി ഓർമിപ്പിക്കുകയും, ഈ ഉപദേശം വിലവെക്കാത്തപക്ഷം, കാരുണ്യത്തിന്റെയും അനുഭാവത്തിന്റെയും കണികപോലും ലഭിക്കാതെ കാലാകാല നരകശിക്ഷ അനുഭവിക്കേണ്ടി വരുമെന്ന് താക്കീത് ചെയ്കയും ചെയ്തിരിക്കുന്നു. അല്ലാഹുവിന്റെ കല്പനകൾ മുഴുവനും കഴിവതും അനുസരിക്കുകയും അവന്റെ വിരോധങ്ങൾ മുഴുവനും വർജിക്കുകയും ചെയ്‌വാൻ അവൻ നമുക്ക് തൗഫീക് നൽകട്ടെ. ആമീൻ.

أَفَأَصْفَىٰكُمْ رَبُّكُم بِٱلْبَنِينَ وَٱتَّخَذَ مِنَ ٱلْمَلَٰٓئِكَةِ إِنَٰثًا ۚ إِنَّكُمْ لَتَقُولُونَ قَوْلًا عَظِيمًا ﴿٤٠﴾

**《40》 എന്നാൽ, (ഹേ, മുശ്‌രിക്കുകളേ,) നിങ്ങളുടെ റബ്ബ് ആൺമക്കളെക്കൊണ്ട് നിങ്ങളെ പ്രത്യേകപ്പെടുത്തുകയും, മലക്കുകളിൽ നിന്ന് പെണ്ണുങ്ങളെ [പെൺമക്കളെ] അവൻ സ്വീകരിച്ചുവെച്ചിരിക്കുകയുമാണോ? നിശ്ചയമായും, വമ്പിച്ച ഒരു വാക്ക് തന്നെയാണ് നിങ്ങൾ പറയുന്നത്!**

---

《40》 أَفَأَصْفَاكُمْ എന്നാൽ (അപ്പോൾ) നിങ്ങളെ തിരഞ്ഞു (തെളിയിച്ചു പ്രത്യേകപ്പെടുത്തി)വെച്ചിരിക്കയാണോ رَبُّكُمْ നിങ്ങളുടെ റബ്ബ് بِالْبَنِينَ ആൺമക്കളെ (പുത്രൻമാരെ)ക്കൊണ്ട് وَاتَّخَذَ അവൻ ആക്കി (ഉണ്ടാക്കി-സ്വീകരിച്ചു) വെച്ചിരിക്കുകയും مِنَ الْمَلَائِكَةِ മലക്കുകളിൽ നിന്ന് إِنَاثًا പെണ്ണുങ്ങളെ إِنَّكُمْ നിശ്ചയമായും നിങ്ങൾ لَتَقُولُونَ പറയുകതന്നെ ചെയ്യുന്നു قَوْلًا ഒരു വാക്ക് عَظِيمًا വമ്പിച്ചതായ

---

മലക്കുകൾ അല്ലാഹുവിന്റെ പെൺമക്കളാണെന്ന് ജൽപിച്ചുകൊണ്ട് അവരെ ആരാധ്യദൈവങ്ങളാക്കി വെച്ചിരുന്ന മുശ്‌രിക്കുകളോടാണ് ഈ ചോദ്യം. നിങ്ങൾ പറഞ്ഞ പ്രകാരമാണെങ്കിൽ, മക്കളുടെ കൂട്ടത്തിൽ കൂടുതൽ ശ്രേഷ്ഠത കൽപിക്കപ്പെടുന്ന ആൺമ

ക്കളെ അല്ലാഹു നിങ്ങൾക്കായി നീക്കിവെക്കുകയും, താണതരക്കാരായി ഗണിക്കപ്പെട്ടു വരുന്ന പെൺമക്കളെ അവൻ എടുത്തിരിക്കുകയും ചെയ്തിരിക്കുന്നുവെന്നാണല്ലോ അതിന്റെ അർഥം. ഇതൊട്ടും നീതിയായില്ല. കളവ് പറയുന്നതിലും വേണ്ടേ അൽപമെങ്കിലും നീതി?! എന്ന് സാരം. أَلَكُمُ الذَّكَرُ وَلَهُ الأُنثَى ۝ تِلْكَ إِذًا قِسْمَةٌ ضِيزَى (നിങ്ങൾക്ക് ആണും അവന് പെണ്ണുമാണോ? അങ്ങിനെയാണെങ്കിൽ അത് നീതികെട്ട ഒരു വിഭജനമാകുന്നു. (സൂറഃ അന്നജ്മ് 21,22) മറ്റുള്ള ശിർക്കിന്റെ വാദങ്ങളെ അപേക്ഷിച്ചു വളരെ കടുത്തതും നികൃഷ്ടമായതുമായ ഒരു വാദമാണിത്. അല്ലാഹുവിനെ സൃഷ്ടിസമാനമാക്കി താഴ്ത്തുക, അവന്റെ അവകാശം മറ്റുള്ളവർക്കും വകവെച്ചുകൊടുക്കുക, മലക്കുകളെ സ്ത്രീകളാക്കി സങ്കൽപിക്കുക, എന്നിട്ട് ഇല്ലാത്ത ആ സ്ത്രീകളെ അല്ലാഹുവിന്റെ മക്കളാക്കുകയും അവരെ ആരാധ്യരാക്കുകയും ചെയ്യുക ഇങ്ങിനെ പലതും. അതേ സമയത്ത് അവർക്കൊരു പെൺകുട്ടിയുണ്ടായിത്തീർന്നാലോ? അങ്ങേയറ്റം വെറുപ്പും ലജ്ജയും. ഇതെല്ലാം സൂചിപ്പിച്ചുകൊണ്ടാണ് അവരോട് 'നിങ്ങൾ വമ്പിച്ച ഒരു വാക്കുതന്നെയാണ് പറയുന്നത്' (إِنَّكُمْ لَتَقُولُونَ قَوْلًا عَظِيمًا) എന്ന് അല്ലാഹു പറയുന്നത്.

## വിഭാഗം - 5

وَلَقَدْ صَرَّفْنَا فِى هَٰذَا ٱلْقُرْءَانِ لِيَذَّكَّرُوا۟ وَمَا يَزِيدُهُمْ إِلَّا نُفُورًا ﴿٤١﴾

**﴿41﴾ അവർ ഉറ്റാലോചിക്കുവാൻവേണ്ടി തീർച്ചയായും, ഈ ക്വുർആനിൽ നാം (കാര്യങ്ങൾ) വിവിധ രൂപത്തിൽ വിവരിച്ചിട്ടുണ്ട്. അതവർക്ക് വിരണ്ടോട്ടമല്ലാതെ വർധിപ്പിക്കുന്നില്ലതാനും!**

﴿41﴾ وَلَقَدْ തീർച്ചയായും ഉണ്ട് صَرَّفْنَا വിവിധ രൂപത്തിൽ വിവരിച്ചിട്ടുണ്ട് فِي هَٰذَا الْقُرْآنِ ഈ ക്വുർആനിൽ لِيَذَّكَّرُوا അവർ ഉറ്റാലോചിക്കുവാൻവേണ്ടി وَمَا يَزِيدُ അത് വർധിപ്പിക്കുന്നുമില്ല هُمْ അവർക്ക് إِلَّا نُفُورًا വിരണ്ടോട്ടമല്ലാതെ

ക്വുർആൻ കാര്യങ്ങളെ വേണ്ടതുപോലെ വിവരിച്ചുകൊടുക്കാത്തത്കൊണ്ടല്ല അവർ വിശ്വസിക്കാതിരിക്കുന്നത്. ഉറ്റാലോചിക്കുന്നവർക്ക് ശരിക്കും മനസ്സിലാക്കുവാൻ സാധിക്കുമാറ് എല്ലാ കാര്യങ്ങളും തിരിച്ചും മറിച്ചും ആവർത്തിച്ചു ഈ ക്വുർആനിൽ വിവരിക്കുകതന്നെ ചെയ്തിട്ടുണ്ട്. പക്ഷേ, ആലോചിക്കുവാനും, ചിന്തിക്കുവാനും ഒരുക്കമില്ലാതെ വിരണ്ടോടുകയേ അവർ ചെയ്യുന്നുള്ളൂ.

قُل لَّوْ كَانَ مَعَهُۥٓ ءَالِهَةٌ كَمَا يَقُولُونَ إِذًا لَّٱبْتَغَوْا۟ إِلَىٰ ذِى ٱلْعَرْشِ سَبِيلًا ﴿٤٢﴾

**﴿42﴾ (നബിയേ) പറയുക: അവർ (ഈ) പറയുന്നതുപോലെ അവനോടൊപ്പം (വേറെ) വല്ല ആരാധ്യരും ഉണ്ടായിരുന്നുവെങ്കിൽ, എന്നാൽ - സിംഹാസനാധിപന്റെ അടുക്കലേക്ക് അവർ വല്ല മാർഗവും തേടുക തന്നെ ചെയ്യുമായിരുന്നു.**

سُبۡحَٰنَهُۥ وَتَعَٰلَىٰ عَمَّا يَقُولُونَ عُلُوّٗا كَبِيرٗا ﴿٤٣﴾

**﴾43﴿ അവൻ മഹാപരിശുദ്ധൻ! അവർ പറഞ്ഞുകൊണ്ടിരുന്നതിനെക്കാൾ അവൻ ഉന്നതനാകുന്നു, വമ്പിച്ച ഉന്നതി.**

---

﴾42﴿ قُلْ നീ പറയുക لَوْ كَانَ ഉണ്ടായിരുന്നെങ്കിൽ مَعَهُ അവനോടൊപ്പം (കൂടെ) آلِهَةٌ (ചില) ആരാധ്യരും كَمَا يَقُولُونَ അവർ പറയുന്നതുപോലെ إِذًا എന്നാൽ, അപ്പോൾ لَابْتَغَوْا അവർ തേടുക (അന്വേഷിക്കുക) തന്നെ ചെയ്യും إِلَىٰ ذِي الْعَرْشِ അർശിന്റെ ഉടയവനിലേക്ക് (സിംഹാസനാധിപനിലേക്ക്) سَبِيلًا ഒരു മാർഗം, വല്ലവഴിയും ﴾43﴿ سُبْحَانَهُ അവൻ മഹാപരിശുദ്ധൻ, അവനെ സ്തോത്രം ചെയ്യുന്നു وَتَعَالَىٰ അവൻ വളരെ ഉന്നതനാകുന്നു, മേലെയുമായിരിക്കുന്നു عَمَّا يَقُولُونَ അവർ പറയുന്നതിനെക്കാൾ عُلُوًّا ഒരു ഉന്നതി, മേൻമ كَبِيرًا വലുതായ, വമ്പിച്ച

---

ഏത് വസ്തുക്കളെ ദൈവമാക്കി ആരാധിച്ചുവരുന്നവരും ആ വസ്തുക്കളെ സാക്ഷാൽ സ്രഷ്ടാക്കളായോ, ലോകത്തിന്റെ സർവാധികാരികളായ കൈകാര്യകർത്താക്കളായോ ഗണിക്കുന്നില്ല. അല്ലാഹുവിങ്കലേക്കുള്ള ശുപാർശക്കാരും, അവന്റെ സാമീപ്യം സിദ്ധിക്കുവാനുള്ള മദ്ധ്യസ്ഥൻമാരുമായേ അവയെ കണക്കാക്കുന്നുള്ളൂ. എന്നിരിക്കെ, അവയെല്ലാം ആരാധ്യവസ്തുക്കളാണെന്ന് സങ്കൽപിച്ചാൽ തന്നെയും അവയൊക്കെ സർവാധിനാഥനായ അല്ലാഹുവിന്റെ സഹായവും സാമീപ്യവും ആവശ്യമുള്ളവരും അവനെ ആശ്രയിക്കേണ്ടുന്നവരുമാണല്ലോ. അപ്പോൾ, അല്ലാഹുവിനെ ആശ്രയിക്കാതിരിക്കുവാൻ നിർവാഹമില്ലാത്ത അവയെ ആരാധിക്കുന്നതിന് എന്താണർഥം?! അല്ലാഹുവിനെ മാത്രം ആരാധിച്ചുകൊണ്ട് അവന്റെ സഹായവും സാമീപ്യവും നേർക്കുനേരെയങ്ങു തേടുകയല്ലേ ഇവർ ചെയ്യേണ്ടത്?! തങ്ങളുടെ ആരാധ്യവസ്തുക്കൾക്ക് അല്ലാഹുവിങ്കൽ ഉണ്ടെന്ന് ഇവർ വാദിച്ചുവരുന്ന എല്ലാ സങ്കൽപങ്ങളിൽ നിന്നും എത്രയോ പരിശുദ്ധനും ഉന്നതനുമത്രേ അല്ലാഹു എന്ന്സാരം.

تُسَبِّحُ لَهُ ٱلسَّمَٰوَٰتُ ٱلسَّبۡعُ وَٱلۡأَرۡضُ وَمَن فِيهِنَّۚ

**﴾44﴿ ഏഴ് ആകാശങ്ങളും ഭൂമിയും, അവയിലുള്ളവരും അവന് 'തസ്ബീഹ്' [സ്തോത്രകീർത്തനം] ചെയ്യുന്നു.**

وَإِن مِّن شَيۡءٍ إِلَّا يُسَبِّحُ بِحَمۡدِهِۦ وَلَٰكِن لَّا تَفۡقَهُونَ تَسۡبِيحَهُمۡۗ إِنَّهُۥ كَانَ حَلِيمًا غَفُورٗا ﴿٤٤﴾

**ഒരു വസ്തുവും തന്നെ, അവനെ സ്തുതിച്ചുകൊണ്ട് അവന് 'തസ്ബീഹ്' [സ്തോത്രകീർത്തനം] ചെയ്യാതെയില്ല. എങ്കിലും, അവരുടെ 'തസ്ബീഹ്' നിങ്ങൾക്ക് മനസ്സിലാവുകയില്ല. നിശ്ചയമായും, അവൻ സഹനശീലനും, വളരെ പൊറുക്കുന്നവനുമാകുന്നു.**

﴾44﴿ تُسَبِّحُ തസ്ബീഹ് (സ്തോത്രകീർത്തനം) ചെയ്യുന്നു لَهُ അവന് السَّمَاوَاتُ ആകാശങ്ങൾ السَّبْعُ ഏഴ് وَالْأَرْضُ ഭൂമിയും وَمَنْ فِيهِنَّ അവയിലുള്ളവരും وَإِنْ ഇല്ല, ഇല്ല താനും مِنْ شَيْءٍ ഒരു വസ്തുവും തന്നെ إِلَّا يُسَبِّحُ തസ്ബീഹ് ചെയ്യാതെ, സ്തോത്ര കീർത്തനം നടത്താതെ بِحَمْدِهِ അവനെ സ്തുതിച്ചുകൊണ്ട് وَلَٰكِنْ എങ്കിലും لَا تَفْقَهُونَ നിങ്ങൾക്ക് മനസ്സിലാവില്ല تَسْبِيحَهُمْ അവരുടെ തസ്ബീഹ് إِنَّهُ كَانَ നിശ്ചയമായും അവ നാകുന്നു حَلِيمًا സഹനശീലൻ غَفُورًا വളരെ പൊറുക്കുന്നവൻ.

---

ആകാശഭൂമികളും അവയിലുള്ള സകല വസ്തുക്കളും അല്ലാഹുവിനെ സ്തുതിക്കു കയും അവന് സ്തോത്രകീർത്തനം നടത്തുകയും ചെയ്തുവരുന്നുണ്ടെന്നും, പക്ഷേ, മനുഷ്യരായ നിങ്ങൾക്കത് ഗ്രഹിക്കുവാൻ കഴിയുകയില്ലെന്നും അല്ലാഹു ഈ വചന ത്തിൽ സ്പഷ്ടമായി പ്രസ്താവിച്ചിരിക്കുന്നു. ഓരോ വസ്തുവിന്റെയും സ്തോത്രകീർത്ത നരൂപത്തെപ്പറ്റി ഗ്രഹിക്കുവാൻ കഴിയാത്ത സ്ഥിതിക്ക് ഇനി അതിന്റെത് ഇന്നിന്നപ്രകാര ത്തിലായിരിക്കുമെന്ന് ആർക്കും അഭിപ്രായം പറയുവാൻ നിവൃത്തിയില്ല. അല്ലാഹുവിന്റെ മഹത്വത്തിനും ഏകത്വത്തിനും അവ സാക്ഷ്യം വഹിക്കുന്നുവെന്നോ, ഓരോ വസ്തുവും ചില പ്രകൃതി നിയമങ്ങൾക്ക് വിധേയമായിരിക്കുകയാണെന്നോ അതിന് വ്യാഖ്യാനം നൽകി തൃപ്തി അടയുന്നതും ശരിയല്ല. ഓരോ വസ്തുവും അതതിൽ നിന്ന് അല്ലാഹു ഉദ്ദേശിക്കുന്ന രൂപത്തിലുള്ള ഹംദും തസ്ബീഹും (സ്തുതിയും സ്തോത്രകീർത്തനവും) നടത്തുന്നുവെന്നും, ബുദ്ധിജീവികളുടെയെന്നപോലെതന്നെ, അല്ലാത്തവയുടെയും ഹംദും, തസ്ബീഹും അതിനോട് യോജിക്കുന്ന വിധത്തിലായിരിക്കുമെന്നും, ബുദ്ധിജീ വികളുടെ ഹംദ്-തസ്ബീഹുകളിൽ ഇഷ്ടാനുസരണമുള്ളതും ഇഷ്ടാനുസരണമല്ലാ ത്തതും കൂടിയുണ്ടാവുമെന്നും നമുക്ക് മൊത്തത്തിൽ മനസ്സിലാക്കാവുന്നതാണ്.

രാവും പകലും മലക്കുകൾ അല്ലാഹുവിന് തസ്ബീഹ് നടത്തുന്നു. (21:20); പർവത ങ്ങളും പറവകളും തസ്ബീഹ് നടത്തുന്നു. (21:79) ഇഷ്ടാനുസരണമോ, നിർബന്ധ പൂർവമോ ആകാശഭൂമികളിലുള്ളവർ അല്ലാഹുവിന് സുജൂദ് ചെയ്യുന്നു; രാവിലെയും വൈകുന്നേരവും അവരുടെ നിഴലുകളും ചെയ്യുന്നു. (13:15) ആകാശഭൂമികളിലുള്ള എല്ലാ ജീവികളും, മലക്കുകളും സുജൂദ് ചെയ്യുന്നു. (16:49) എന്നിങ്ങനെ പല പ്രസ്താവന കളും ക്വുർആനിൽ കാണാം. നബിﷺയൊന്നിച്ചു ഭക്ഷണം കഴിച്ചപ്പോൾ ഭക്ഷണം തസ്ബീഹ് നടത്തുന്നത് സ്വഹാബികൾ കേൾക്കയുണ്ടായെന്നും, നബിﷺക്ക് പ്രസം ഗിക്കുവാൻ ഒരു 'മിമ്പർ' (പ്രസംഗപീഠം) ഉണ്ടാക്കിയപ്പോൾ അത്വരെ നബിﷺ ചാരി നിന്ന് പ്രസംഗിക്കാറുണ്ടായിരുന്ന ഒരു ഈന്തത്തടി തേങ്ങിക്കരയുകയുണ്ടായെന്നും, മക്കയിൽ നബിﷺക്ക് ഒരു കല്ല് സലാം പറഞ്ഞിരുന്നുവെന്നും, നബിﷺയുടെ കൈയിൽ വെച്ച് ചരൽക്കല്ല് തസ്ബീഹ് ചെയ്യുകയുണ്ടായെന്നും മറ്റും പ്രബലങ്ങളായ ഹദീഥുക ളിലും വന്നിട്ടുണ്ട്. ഓരോ ജീവവർഗത്തിനും അതിന്റേതായ ചില പ്രത്യേക ഗ്രഹണശ ക്തികളുണ്ടെന്നും ചില പ്രത്യേക ശബ്ദങ്ങളോ ചേഷ്ടകളോ വഴി അവയുടെ ഇംഗിത ങ്ങൾ അവ കാണിക്കാറുണ്ടെന്നും ഇന്നത്തെ ജന്തുശാസ്ത്രജ്ഞൻമാർ സിദ്ധാന്തിക്കു കയും ചെയ്യുന്നു. അത്രയുമല്ല, സസ്യങ്ങൾക്ക് ഗാനാലാപങ്ങൾമൂലം ചില പ്രതികരണ ങ്ങൾ ഉണ്ടാകാറുണ്ടെന്നുപോലും ശാസ്ത്രജ്ഞൻമാർ പറയുന്നു.

ചുരുക്കിപ്പറഞ്ഞാൽ പല വസ്തുക്കളിലും മുമ്പ് മനുഷ്യർക്ക് അജ്ഞാതവും ദുരൂഹ വുമായിരുന്ന പല രഹസ്യങ്ങളും അടങ്ങിയിട്ടുള്ളതായി ഇതിനകം കണ്ടുപിടിക്കപ്പെട്ടു

കഴിഞ്ഞിട്ടുണ്ട്. മേലിലും കൂടുതൽ കണ്ടുപിടിക്കപ്പെടുകയും ചെയ്തേക്കാം. എങ്കിലും എല്ലാ വസ്തുക്കളിലും അല്ലാഹു നിക്ഷേപിച്ചുവെച്ചിട്ടുള്ള രഹസ്യങ്ങൾ പരിപൂർണ മായി അറിയുവാൻ മനുഷ്യർക്കോ മനുഷ്യശാസ്ത്രങ്ങൾക്കോ കഴിയുകയില്ലെന്ന് തീർത്തും പറയാം. മനുഷ്യരെ അഭിമുഖീകരിച്ചുകൊണ്ട് താഴെ 85-ാം വചനത്തിൽ അല്ലാഹു പറയുന്നു: وَمَا أُوتِيتُم مِّنَ الْعِلْمِ إِلَّا قَلِيلًا (അറിവിൽ നിന്ന് അൽപമല്ലാതെ നിങ്ങൾക്ക് നൽകപ്പെട്ടിട്ടില്ല) ലോകാവസാനം വരെ മനുഷ്യർക്ക് ലഭിക്കുന്ന അറിവുക ളെല്ലാം ഈ 'അൽപമായ' അറിവിന്റെ പരിധിയിൽ ഒതുങ്ങിനിൽക്കുന്നതാകുന്നു. ആ പരിധിക്ക് പുറമെയുള്ളതത്രെ ഈ തസ്ബീഹും, ഹംദും, സുജൂദുമൊക്കെ. والله اعلم

മറ്റു പല സ്ഥലങ്ങളിലുമെന്നപോലെ 'ഏഴ് ആകാശങ്ങൾ' എന്ന് അല്ലാഹു ഇവി ടെയും പറഞ്ഞിരിക്കുന്നു. ഈ ഏഴിനെപ്പറ്റി മുമ്പും പിമ്പുമുള്ള സൂറത്തുകളിൽ ഒന്നി ലധികം സന്ദർഭങ്ങളിൽ നാം വിവരിച്ചു കഴിഞ്ഞിട്ടുള്ളതാണ്.

وَإِذَا قَرَأْتَ ٱلْقُرْءَانَ جَعَلْنَا بَيْنَكَ وَبَيْنَ ٱلَّذِينَ لَا يُؤْمِنُونَ بِٱلْءَاخِرَةِ حِجَابًا مَّسْتُورًا ﴿٤٥﴾

**﴾45﴿ (നബിയേ) നീ ക്വുർആൻ വായിക്കുന്നതായാൽ, നിന്റെയും, പരലോകത്തിൽ വിശ്വസിക്കാത്തവരുടെയും ഇടയിൽ മറക്കപ്പെട്ട[ദൃശ്യമല്ലാത്ത] ഒരു മറയെ നാം ഏർപ്പെടുത്തുന്നതാണ്.**

وَجَعَلْنَا عَلَىٰ قُلُوبِهِمْ أَكِنَّةً أَن يَفْقَهُوهُ وَفِىٓ ءَاذَانِهِمْ وَقْرًا ۚ

**﴾46﴿ അത് ഗ്രഹിക്കുന്നതിന് (തടസ്സമായി) അവരുടെ ഹൃദയങ്ങളുടെ മേൽ നാം ചില മൂടികളും അവരുടെ കാതുകളിൽ ഒരു (തരം) ഭാരവും നാം ഏർപ്പെടുത്തുകയും ചെയ്യുന്നതാണ്.**

وَإِذَا ذَكَرْتَ رَبَّكَ فِى ٱلْقُرْءَانِ وَحْدَهُۥ وَلَّوْا۟ عَلَىٰٓ أَدْبَٰرِهِمْ نُفُورًا ﴿٤٦﴾

**ക്വുർആനിൽ നിന്റെ റബ്ബിനെ (കുറിച്ച്) മാത്രം നീ പ്രസ്താവിച്ചാൽ അവർ വിറളിയെടുത്തു തങ്ങളുടെ പിൻപുറങ്ങളിലായി തിരിഞ്ഞുപോകുന്നതാണ്.**

---

﴾45﴿ وَإِذَا قَرَأْتَ നീ വായിച്ചാൽ, ഓതിയാൽ الْقُرْآنَ ക്വുർആൻ جَعَلْنَا നാം ആക്കും, ഏർപ്പെടുത്തുന്നതാണ് بَيْنَكَ നിന്റെ ഇടയിൽ وَبَيْنَ الَّذِينَ യാതൊരുവരുടെ ഇടയിലും لَا يُؤْمِنُونَ അവർ വിശ്വസിക്കുന്നില്ല بِالْآخِرَةِ പരലോകത്തിൽ حِجَابًا ഒരു മറ مَسْتُورًا മറ ക്കപ്പെട്ടതായ ﴾46﴿ وَجَعَلْنَا നാം ആക്കുക (ഏർപ്പെടുത്തുക)യും ചെയ്യും عَلَىٰ قُلُوبِهِمْ അവരുടെ ഹൃദയങ്ങളുടെമേൽ أَكِنَّةً ചില മൂടികളെ أَن يَفْقَهُوهُ അവരതിനെ ഗ്രഹിക്കു ന്നതിന് (തടസ്സമായി) وَفِي آذَانِهِمْ അവരുടെ കാത് (ചെവി)കളിലും وَقْرًا ഒരു ഭാരം, കട്ടി

وَحْدَهُۥ നീ പ്രസ്താവിച്ചാൽ فِي ٱلْقُرْءَانِ ക്വുർആനിൽ رَبَّكَ നിന്റെ റബ്ബിനെ وَإِذَا ذَكَرْتَ അവനെ മാത്രം, ഏകനായി وَلَّوْا۟ അവർ തിരിഞ്ഞുപോകുന്നതാണ് عَلَىٰٓ أَدْبَٰرِهِمْ അവരുടെ പിൻപുറങ്ങളിലായി (പിന്നോക്കം) نُفُورًا വിരണ്ടോട്ടമായി, വിറളിയെടുത്ത്, അറച്ച്

---

പരലോകത്തിൽ വിശ്വാസമില്ലാത്ത ആ അവിശ്വാസികൾ ക്വുർആൻ കേട്ടാൽ അതിലേക്ക് ശ്രദ്ധിക്കുകയോ, ചെവികൊടുക്കുകയോ ചെയ്യാത്തവിധം അവർക്കും നബിﷺക്കുമിടയിൽ അദൃശ്യമായ ഒരുതരം മറ അല്ലാഹു ഏർപ്പെടുത്തും. അഥവാ അവരുടെ അവിശ്വാസം അതിന് അവർക്ക് തടസ്സമായിരിക്കും. അതുകൊണ്ട് അവർ അതിലേക്ക് ശ്രദ്ധകൊടുക്കുകയില്ല. അല്ലാഹുവിന്റെ ഏകത്വത്തെക്കുറിച്ചു പറഞ്ഞുകേൾക്കുന്നത് അവർക്ക് വമ്പിച്ച വെറുപ്പാകുന്നു. അത് കേൾക്കുമ്പോഴേക്കും അവർ വിറളിപിടിച്ചു പിന്നോക്കം തിരിഞ്ഞോടുകയാണ് ചെയ്യുക എന്ന് സാരം. മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നു: 'അല്ലാഹുവിനെക്കുറിച്ച് മാത്രം പ്രസ്താവിക്കപ്പെട്ടാൽ, പരലോകത്തിൽ വിശ്വസിക്കാത്തവരുടെ ഹൃദയങ്ങൾ അറച്ചു ചുളുങ്ങുന്നതാണ്. അവന് പുറമെയുള്ളവരെപ്പറ്റി പ്രസ്താവിക്കപ്പെട്ടാൽ, അപ്പോൾ അവരതാ സന്തോഷം പ്രകടിപ്പിക്കുകയും ചെയ്യുന്നതാണ്!' (സുമർ : 45)

نَّحْنُ أَعْلَمُ بِمَا يَسْتَمِعُونَ بِهِۦٓ إِذْ يَسْتَمِعُونَ إِلَيْكَ وَإِذْ هُمْ نَجْوَىٰٓ إِذْ يَقُولُ ٱلظَّٰلِمُونَ إِن تَتَّبِعُونَ إِلَّا رَجُلًا مَّسْحُورًا ﴿٤٧﴾

**《47》 അവർ നിന്നിലേക്ക് (ശ്രദ്ധിച്ചു) ചെവികൊടുക്കുമ്പോൾ അവർ യാതൊന്നിനെപ്പറ്റി ചെവികൊടുക്കുന്നുവോ അതിനെക്കുറിച്ചു നാം നല്ലവണ്ണം അറിയുന്നവനാണ്; അവർ സ്വകാര്യം പറയുന്നവരായിരിക്കുമ്പോഴും-അതായത്, 'മാരണം ബാധിച്ച ഒരു പുരുഷനെയല്ലാതെ നിങ്ങൾ പിൻപറ്റുന്നില്ല' എന്ന് ആ അക്രമികൾ പറയുന്ന സന്ദർഭം- (നാം നല്ല വണ്ണം അറിയുന്നവനാണ്)**

ٱنظُرْ كَيْفَ ضَرَبُوا۟ لَكَ ٱلْأَمْثَالَ فَضَلُّوا۟ فَلَا يَسْتَطِيعُونَ سَبِيلًا ﴿٤٨﴾

**《48》 (നബിയേ) നോക്കൂ: എങ്ങിനെയാണ് അവർ നിനക്ക് ഉപമകൾ വിവരിച്ചതെന്ന്! അങ്ങനെ, അവർ വഴിപിഴച്ചുപോയിരിക്കുന്നു; എനി, അവർക്ക് ഒരു മാർഗവും (പ്രാപിക്കുക) സാധ്യമാകുകയില്ല.**

---

《47》 نَحْنُ أَعْلَمُ നാം ഏറ്റം (നല്ലവണ്ണം) അറിയുന്നവനാണ് بِمَا യാതൊന്നിനെപ്പറ്റി, ഏതൊന്നു നിമിത്തം (എന്ന്) يَسْتَمِعُونَ അവർ ചെവികൊടുക്കുന്നു بِهِۦ അത്കൊണ്ട്, അത് നിമിത്തം, അതിനെപ്പറ്റി إِذْ يَسْتَمِعُونَ അവർ ചെവികൊടുക്കുമ്പോൾ, (ശ്രദ്ധിച്ചു കേൾക്കുന്ന സന്ദർഭം) إِلَيْكَ നിന്നിലേക്ക് وَإِذْ هُمْ അവരായിരിക്കുമ്പോഴും, അവരാകുന്ന

സന്ദർഭവും نَجْوَى സ്വകാര്യം (രഹസ്യം) പറയുന്നവർ إِذْيَقُولُ അതായത് പറയുമ്പോൾ الظَّالِمُونَ അക്രമികൾ إِنْتَتَّبِعُونَ നിങ്ങൾ പിൻപറ്റുന്നില്ല (എന്ന്) إِلا رَجُلًا ഒരു പുരുഷനെ യല്ലാതെ مَسْحُورًا മാരണം ചെയ്യപ്പെട്ട (ബാധിച്ച) ﴾48﴿ انْظُرْ നോക്കുക كَيْفَضَرَبُوا അവർ എങ്ങിനെ ആക്കി (വിവരിച്ചു) لَكَ നിനക്ക്, തനിക്ക് الأَمْثَالَ ഉപമകളെ فَضَلُّوا അങ്ങനെ അവർ വഴിപിഴച്ചു فَلَايَسْتَطِيعُونَ എനി അവർക്ക് സാധിക്കുകയില്ല سَبِيلًا ഒരു മാർഗവും

---

മുശ്രിക്കുകൾ ചിലപ്പോൾ, നബിﷺ ഖുർആൻ ഓതുന്നത് രഹസ്യമായി ചെവിയോർത്തുകൊണ്ടിരിക്കും. കാര്യം ഗ്രഹിക്കുവാനോ, സത്യം മനസ്സിലാക്കുവാനോ വേണ്ടിയല്ല. പരിഹാസത്തിനും നിഷേധത്തിനും വല്ല മാർഗവും കണ്ടെത്തുവാൻ വേണ്ടിമാത്രം. പിന്നീട്, ഇവന് ആരോ മാരണം ചെയ്തിരിക്കുകയാണ്, ഇവന്റെ ബുദ്ധി ഭ്രമിച്ചുപോയിരിക്കുന്നു, ഇവനെ പിൻപറ്റുന്നതിന്റെ അർഥം ഭ്രാന്തനെ പിൻപറ്റുക എന്നാണ് എന്നൊക്കെ പറഞ്ഞു പ്രചരിപ്പിക്കുകയും ചെയ്യും. അവരുടെ ഈ ഗൂഢപ്രവർത്തനങ്ങളും, അതിന് അവരെ പ്രേരിപ്പിക്കുന്ന കാരണങ്ങളുമൊക്കെ അല്ലാഹുവിന്ന് നന്നായറിയാം എന്നത്രെ ആദ്യത്തെ വചനത്തിൽ പറഞ്ഞതിന്റെ സാരം. നബിﷺയെപ്പറ്റി മാരണം ബാധിച്ചവൻ, ഗണിതക്കാരൻ, ഭ്രാന്തൻ, മാരണക്കാരൻ, കവി എന്നിങ്ങനെ പലതും അവർ പറയാറുള്ളതിനെപ്പറ്റിയാണ് രണ്ടാമത്തെ വചനത്തിൽ പരാമർശിച്ചിരിക്കുന്നത്.

وَقَالُوٓا۟ أَءِذَا كُنَّا عِظَـٰمًا وَرُفَـٰتًا أَءِنَّا لَمَبْعُوثُونَ خَلْقًا جَدِيدًا ﴿٤٩﴾

**﴾49﴿ അവർ പറയുകയാണ്: 'നാം എല്ലുകളും തുരുമ്പുകളും ആയിത്തീർന്നിട്ടാണോ?- നിശ്ചയമായും നാം, ഒരു പുതിയ സൃഷ്ടിയായി (വീണ്ടും) എഴുന്നേല്പിക്കപ്പെടുന്നവരാകുന്നു?!'**

قُلْ كُونُوا۟ حِجَارَةً أَوْ حَدِيدًا ﴿٥٠﴾

**﴾50﴿ നീ പറയുക: 'നിങ്ങൾ കല്ലോ, ഇരുമ്പോ, ആയിക്കൊള്ളുക:-**

أَوْ خَلْقًا مِّمَّا يَكْبُرُ فِى صُدُورِكُمْ ۚ فَسَيَقُولُونَ مَن يُعِيدُنَا

**﴾51﴿ അല്ലെങ്കിൽ നിങ്ങളുടെ നെഞ്ചു [ഹൃദയം]കളിൽ വലുതായിത്തോന്നുന്ന (മറ്റു) വല്ല സൃഷ്ടിയോ (ആയിക്കൊള്ളുക). [നിങ്ങൾ എന്തു തന്നെ ആയിരുന്നാലും നിങ്ങൾ എഴുന്നേൽപിക്കപ്പെടാതിരിക്കുകയില്ല] അപ്പോൾ, (വഴിയെ) അവർ പറഞ്ഞേക്കും: 'ആരാണ് നമ്മെ മട(ക്കി സൃഷ്ടി) ക്കുക?!'**

قُلِ ٱلَّذِى فَطَرَكُمْ أَوَّلَ مَرَّةٍ ۚ فَسَيُنْغِضُونَ إِلَيْكَ رُءُوسَهُمْ وَيَقُولُونَ مَتَىٰ هُوَ ۖ قُلْ عَسَىٰٓ أَن يَكُونَ قَرِيبًا ﴿٥١﴾

**പറയുക: 'ഒന്നാം പ്രാവശ്യം നിങ്ങളെ സൃഷ്ടിച്ചവൻ (തന്നെ).'അപ്പോൾ, നിന്റെ നേരെ അവർ തങ്ങളുടെ തലയാട്ടിയേക്കും; അവർ പറയുകയും ചെയ്യും: എപ്പോഴായിരിക്കും അത്?!'**

**നീ പറയുക: അത് അടുത്ത് (തന്നെ) ആയേക്കാവുന്നതാണ്.'**

يَوْمَ يَدْعُوكُمْ فَتَسْتَجِيبُونَ بِحَمْدِهِۦ وَتَظُنُّونَ إِن لَّبِثْتُمْ إِلَّا قَلِيلًا ﴿٥٢﴾

**《52》 (അതെ) അവൻ നിങ്ങളെ വിളിക്കുകയും, അപ്പോൾ, അവനെ സ്തുതിച്ചുകൊണ്ട് നിങ്ങൾ (ആ വിളിക്ക്) ഉത്തരം നൽകുകയും ചെയ്യുന്ന ദിവസം; നിങ്ങൾ അൽപമല്ലാതെ താമസിക്കുകയുണ്ടായിട്ടില്ലെന്ന് നിങ്ങൾ വിചാരിക്കുകയും ചെയ്യും.**

---

《49》 وَقَالُوا അവർ പറയുകയാണ്, പറയുകയും ചെയ്യുന്നു أَإِذَا كُنَّا നാം ആയിത്തീർന്നിട്ടാണോ عِظَامًا എല്ലുകൾ وَرُفَاتًا തുരുമ്പും أَإِنَّا നമ്മളോ, നിശ്ചയമായും നാമോ لَمَبْعُوثُونَ എഴുന്നേൽപിക്കപ്പെടുന്നവർ (തന്നെ ആകുന്നു) خَلْقًا ഒരു സൃഷ്ടിയായി جَدِيدًا പുതുതായ 《50》 قُلْ നീ പറയുക كُونُوا നിങ്ങളായിരിക്കുക حِجَارَةً കല്ല് أَوْ حَدِيدًا അല്ലെങ്കിൽ ഇരുമ്പ് 《51》 أَوْ خَلْقًا അല്ലെങ്കിൽ ഒരു സൃഷ്ടി, വല്ല സൃഷ്ടിയും مِمَّا يَكْبُرُ വലുതായിരിക്കുന്ന (വലുതായി തോന്നുന്ന) فِي صُدُورِكُمْ നിങ്ങളുടെ നെഞ്ചു (ഹൃദയം)കളിൽ فَسَيَقُولُونَ അപ്പോൾ (എന്നാൽ) അവർ വഴിയെ പറഞ്ഞേക്കും مَن يُعِيدُنَا നമ്മെ ആർ മടക്കും, ആർ നമ്മെ ആവർത്തിച്ചുണ്ടാക്കും قُلِ നീ പറയുക الَّذِي فَطَرَكُمْ നിങ്ങൾക്ക് പ്രകൃതം നൽകിയ (നിങ്ങളെ സൃഷ്ടിച്ചുണ്ടാക്കിയ) വൻ أَوَّلَ مَرَّةٍ ഒന്നാം (ആദ്യ) പ്രാവശ്യം فَسَيُنْغِضُونَ അപ്പോൾ (എന്നാൽ) അവർ ആട്ടും, ഇളക്കും إِلَيْكَ നിന്റെ നേരെ, നിന്നിലേക്ക് رُءُوسَهُمْ അവരുടെ തലകളെ وَيَقُولُونَ അവർ പറയുകയും ചെയ്യും مَتَىٰ هُوَ എപ്പോഴാണ് അത് قُلْ നീ പറയുക عَسَىٰ ആയേക്കാം أَن يَكُونَ അതായിരിക്കുക قَرِيبًا അടുത്ത്, സമീപത്തിൽ 《52》 يَوْمَ يَدْعُوكُمْ നിങ്ങളെ അവൻ വിളിക്കുന്ന ദിവസം فَتَسْتَجِيبُونَ അപ്പോൾ നിങ്ങൾ ഉത്തരം നൽകും (നൽകുന്ന) بِحَمْدِهِ അവനെ സ്തുതിച്ചുകൊണ്ട്, അവന്റെ സ്തുതിയോടെ وَتَظُنُّونَ നിങ്ങൾ വിചാരിക്കുക (ധരിക്കുക-കരുതുക)യും ചെയ്യും إِن لَّبِثْتُمْ നിങ്ങൾ താമസിച്ചിട്ടില്ല (എന്ന്) إِلَّا قَلِيلًا അൽപമല്ലാതെ, കുറച്ചോഴികെ

പുന:രുത്ഥാനത്തെയും, പരലോകത്തെയും നിഷേധിക്കുന്ന അവർ പരിഹാസത്തോടും ആശ്ചര്യത്തോടും കൂടി ചോദിക്കുന്ന ചില ചോദ്യങ്ങളും, മറുപടികളുമാണ് അല്ലാഹു ചൂണ്ടിക്കാണിക്കുന്നത്. മരണശേഷം എല്ലും തുരുമ്പുമായി നശിച്ചു മണ്ണോട് കലർന്ന ശേഷം മനുഷ്യർ രണ്ടാമത് ജീവിപ്പിക്കപ്പെടുമെന്നാണോ നിങ്ങൾ പറയുന്നത്? ഇതാണ് ഒന്നാമത്തെ ചോദ്യം. ഒരിക്കൽ ജീവനുണ്ടായിരുന്ന വസ്തുക്കളാണല്ലോ ആ എല്ലും തുരുമ്പുമൊക്കെ. എന്നാൽ ജീവന്റെ പ്രവേശനം ഉണ്ടായിട്ടില്ലാത്ത കരിങ്കല്ലോ, ഇരുമ്പോ, അല്ലെങ്കിൽ നിങ്ങളുടെ മനസ്സിൽ അതിനെക്കാൾ വിദൂരമായിത്തോന്നുന്ന വേറെ ഏതെങ്കിലും വസ്തുവോ തന്നെ ആയിത്തീർന്നാലും അത് സംഭവിക്കാതിരിക്കയില്ല എന്നാണതിന് നൽകിയ മറുപടി. അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം, ഇന്നിന്ന തരത്തിൽപെട്ട വസ്തുക്കൾക്കേ ജീവൻ നൽകുവാൻ സാധിക്കുകയുള്ളൂവെന്നില്ല. എല്ലാം അവന്റെ അടുക്കൽ ആ വിഷയത്തിൽ ഒരുപോലെയാണ് എന്ന് സാരം. ശരി, എന്നാൽ, ആരാണ് രണ്ടാമത് ജീവിപ്പിക്കുന്നവൻ? അഥവാ ആർക്കാണതിന് കഴിയുക? ഇതാണ് അടുത്ത ചോദ്യം. നിങ്ങളെ ആദ്യം സൃഷ്ടിച്ചുണ്ടാക്കിയവൻ ആരോ അവൻ തന്നെ എന്നാണതിനുള്ള മറുപടി. ശുദ്ധ ശൂന്യതയിൽ നിന്ന് ആദ്യമായുണ്ടാക്കിയവന്ന് അവശിഷ്ടങ്ങളിൽ നിന്ന് രണ്ടാമതും സൃഷ്ടിക്കുവാൻ കഴിയാതെ വരുമോ? അഥവാ അതല്ലേ കൂടുതൽ എളുപ്പമായത്? എന്ന് സാരം.

ഇത് ഒരു വായടപ്പൻ മറുപടി തന്നെയാണെങ്കിലും ന്യായത്തിൽ മുട്ടിയതുകൊണ്ട് സത്യനിഷേധികളുണ്ടോ അടങ്ങുന്നു? അവർ നബി ﷺ യുടെ നേരെ തലയാട്ടി പരിഹസിച്ചുകൊണ്ട് ചോദിക്കും: എന്നാൽ എപ്പോഴായിരിക്കും അത് സംഭവിക്കുക? പുന:രുത്ഥാനത്തിന്റെ സമയമാകട്ടെ, ആർക്കും അല്ലാഹു അറിയിച്ചുകൊടുക്കാത്ത ഒരു പരമ രഹസ്യമാണ്. അതുകൊണ്ട് മറുപടിയിൽ അതിന്റെ സമയം ഇന്നതാണെന്ന് പറയാതെ, ഒരു പക്ഷേ അടുത്ത് തന്നെ ആയേക്കാം എന്ന് മാത്രം പറഞ്ഞു മതിയാക്കിയിരിക്കുകയാണ്. വരാനിരിക്കുന്നതെല്ലാം സമീപിച്ചുകൊണ്ടിരിക്കുകയാണല്ലോ. എപ്പോഴാണത് സംഭവിക്കുക എന്നല്ല നിങ്ങൾ ആരായേണ്ടത്; ആ സമയം വരുമ്പോൾ നിങ്ങൾ അല്ലാഹുവിന്റെ അടുക്കൽ ചെല്ലുക തന്നെ വേണ്ടിവരും. ആ ജീവിതത്തെ അപേക്ഷിച്ച് ഈ ജീവിതം വളരെ തുഛമായിരിക്കും. അതുകൊണ്ട് അപ്പോഴേക്കും വേണ്ടുന്ന മുൻകരുതലുകൾ എടുക്കുകയാണ് നിങ്ങൾ ചെയ്യേണ്ടത്. എന്നുകൂടി അതോടൊപ്പം സൂചിപ്പിക്കുകയും ചെയ്യുന്നു.

## വിഭാഗം – 6

وَقُل لِّعِبَادِى يَقُولُوا۟ ٱلَّتِى هِىَ أَحْسَنُ ۚ إِنَّ ٱلشَّيْطَٰنَ يَنزَغُ بَيْنَهُمْ ۚ إِنَّ ٱلشَّيْطَٰنَ كَانَ لِلْإِنسَٰنِ عَدُوًّا مُّبِينًا ﴿٥٣﴾

**﴾53﴿ (നബിയേ) എന്റെ അടിയാന്മാരോട് പറയുകയും ചെയ്യുക: 'കൂടുതൽ നന്നായുള്ളതേതോ അത് [ആ വാക്ക്] അവർ പറഞ്ഞുകൊള്ളട്ടെ' എന്ന്. (കാരണം) നിശ്ചയമായും, പിശാച് അവർക്കിടയിൽ (കുഴപ്പം) ഇളക്കിവിടുന്നതാണ്. നിശ്ചയമായും, പിശാച് മനുഷ്യന് സ്പഷ്ടമായ ഒരു ശത്രുവാകുന്നു.**

﴾53﴿ وَقُل നീ പറയുകയും ചെയ്യുക لِعِبَادِي എന്റെ അടിയാന്മാരോട് يَقُولُوا അവർ പറയട്ടെ الَّتِي യാതൊന്ന്. ഏതോ ഒന്ന് هِيَ അത് أَحْسَنُ കൂടുതൽ (ഏറ്റം) നല്ലതാണ് إِنَّ الشَّيْطَانَ നിശ്ചയമായും പിശാച് يَنزَغُ ഇളക്കിവിടും, തോണ്ടിവിടും بَيْنَهُمْ അവർക്കിടയിൽ إِنَّ الشَّيْطَانَ നിശ്ചയമായും പിശാച് كَانَ ആകുന്നു, ആയിരിക്കുന്നു لِلْإِنسَانِ മനുഷ്യന് عَدُوًّا ശത്രു مُّبِينًا സ്പഷ്ടമായ, വ്യക്തമായ, തനി

---

സത്യവിശ്വാസികൾ തമ്മതമ്മിലും, മറ്റുള്ളവരോടും സംഭാഷണങ്ങളിൽ കഴിയുന്നത്ര നല്ല വാക്കും ശൈലിയും ഉപയോഗിക്കണമെന്ന് അവരെ ഉപദേശിക്കുവാൻ നബിﷺയോട് അല്ലാഹു കൽപിക്കുന്നു. അല്ലാത്തപക്ഷം അവർക്കിടയിൽ എന്തെങ്കിലും കുഴപ്പങ്ങളോ അനിഷ്ടസംഭവങ്ങളോ ഉണ്ടാകത്തക്കവണ്ണം നിങ്ങളെ അന്യോന്യം ഇളക്കിവിടുവാൻ പിശാച് നിങ്ങളുടെ സംസാരത്തെ ഉപയോഗപ്പെടുത്തും. അവൻ നിങ്ങളുടെ പ്രത്യക്ഷശത്രുവാണ്. അതുകൊണ്ട് അതിന് ഇടവരുത്താതെ സൂക്ഷിക്കണം, എന്നിങ്ങനെ സത്യവിശ്വാസികളെ ഓർമിപ്പിക്കുകയും ചെയ്യുന്നു. ഒരു ഹദീഥിൽ നബിﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'നിങ്ങളിൽ ഒരാൾ തന്റെ സഹോദരന് നേരെ ആയുധം കൊണ്ട് ആംഗ്യം കാണിക്കരുത്. കാരണം, നിങ്ങളിൽ ഒരാൾക്കും അറിയുകയില്ല; പിശാച് അവന്റെ കൈക്ക് കുഴപ്പം ഇളക്കിവിട്ടേക്കാമെന്ന്. അങ്ങനെ, അവൻ നരകക്കുണ്ടിൽ വീണേക്കും'. (അ;ബു;മു.)

رَّبُّكُمْ أَعْلَمُ بِكُمْ ۖ إِن يَشَأْ يَرْحَمْكُمْ أَوْ إِن يَشَأْ يُعَذِّبْكُمْ ۚ

**﴾54﴿ നിങ്ങളുടെ റബ്ബ് നിങ്ങളെപ്പറ്റി നല്ലവണ്ണം അറിയുന്നവനാകുന്നു. അവൻ ഉദ്ദേശിക്കുന്നപക്ഷം, അവൻ നിങ്ങൾക്ക് കരുണ ചെയ്യും; അല്ലെങ്കിൽ- അവൻ ഉദ്ദേശിക്കുന്ന പക്ഷം-അവൻ നിങ്ങളെ ശിക്ഷിക്കും.**

وَمَآ أَرْسَلْنَٰكَ عَلَيْهِمْ وَكِيلًا ﴿٥٤﴾

**(നബിയേ) നിന്നെ നാം അവരുടെ മേൽ (അധികാരം) ഏൽപിക്കപ്പെട്ടവനായി അയച്ചിട്ടില്ലതാനും.**

وَرَبُّكَ أَعْلَمُ بِمَن فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ ۗ

**﴾55﴿ നിന്റെ റബ്ബ് ആകാശങ്ങളിലും, ഭൂമിയിലുമുള്ളവരെപ്പറ്റി നല്ലവണ്ണം അറിയുന്നവനുമത്രെ.**

وَلَقَدْ فَضَّلْنَا بَعْضَ ٱلنَّبِيِّـۧنَ عَلَىٰ بَعْضٍ ۖ وَءَاتَيْنَا دَاوُۥدَ زَبُورًا ﴿٥٥﴾

**നബിമാരിൽ ചിലരെ ചിലരെക്കാൾ നാം ശ്രേഷ്ഠമാക്കുകയും ചെയ്തിട്ടുണ്ട്. ദാവൂദിന് നാം 'സബൂർ' [ഏട്] നൽകുകയും ചെയ്തിരിക്കുന്നു.**

بِكُمْ ﴿54﴾ رَبُّكُمْ നിങ്ങളുടെ റബ്ബ് أَعْلَمُ ഏറ്റം (നല്ലവണ്ണം) അറിയുന്നവനാണ് بِكُمْ നിങ്ങളെപ്പറ്റി إِنْ يَشَأْ അവൻ ഉദ്ദേശിക്കുന്നപക്ഷം يَرْحَمْكُمْ നിങ്ങൾക്കവൻ കരുണ ചെയ്യും أَوْ അല്ലെങ്കിൽ, അല്ലാത്തപക്ഷം إِنْ يَشَأْ അവൻ ഉദ്ദേശിക്കുന്നപക്ഷം يُعَذِّبْكُمْ നിങ്ങളെ അവൻ ശിക്ഷിക്കും وَمَا أَرْسَلْنَاكَ നിന്നെ നാം അയച്ചിട്ടില്ലതാനും عَلَيْهِمْ അവരുടെ മേൽ وَكِيلًا ഏൽപിക്കപ്പെട്ടവനായി ﴿55﴾ وَرَبُّكَ നിന്റെ റബ്ബ് أَعْلَمُ നല്ലവണ്ണം അറിയുന്നവനാണ് بِمَنْ യാതൊരുവരെപ്പറ്റി فِي السَّمَاوَاتِ ആകാശങ്ങളിലുള്ള وَالْأَرْضِ ഭൂമിയിലും وَلَقَدْ فَضَّلْنَا നാം തീർച്ചയായും ശ്രേഷ്ഠമാക്കിയിട്ടുണ്ട് بَعْضَ ചിലരെ النَّبِيِّينَ നബിമാരിൽ عَلَىٰ بَعْضٍ ചിലരെക്കാൾ وَآتَيْنَا നാം നൽകുകയും ചെയ്തിരിക്കുന്നു دَاوُودَ ദാവൂദിന് زَبُورًا സബൂർ (ഏട്)

---

നിങ്ങളിൽ സന്മാർഗം പ്രാപിക്കുന്നവരും, ദുർമാർഗികളായിത്തീരുന്നവരും ആരാണ്? പിശാചിന്റെ കെണിയിൽ അകപ്പെടുന്നവരും, അല്ലാത്തവരും ആരാണ്? എന്നൊക്കെയുള്ള വിവരം സവിശദം അല്ലാഹുവിനറിയാം. ആ അടിസ്ഥാനത്തിൽ അവൻ ഉദ്ദേശിക്കുന്നവർക്ക് കാരുണ്യവും, അവൻ ഉദ്ദേശിക്കുന്നവർക്ക് ശിക്ഷയും അവൻ നൽകുന്നുവെന്നല്ലാതെ, ഇന്നിന്നവർക്ക് കാരുണ്യവും, ഇന്നിന്നവർക്ക് ശിക്ഷയും ലഭിക്കുവാൻ അർഹരാണെന്ന് തീരുമാനിക്കുവാൻ നിങ്ങൾക്ക് സാധ്യമല്ല. നിങ്ങളെ സംബന്ധിച്ചിടത്തോളം, കാരുണ്യത്തിന്റെ മാർഗം പിൻപറ്റുകയും, ശിക്ഷയുടെ മാർഗത്തിൽ പ്രവേശിക്കാതിരിക്കയുമാണ് നിങ്ങളുടെ കടമ. നബിﷺയെ സംബന്ധിച്ചിടത്തോളം നിങ്ങൾക്ക് വേണ്ടത് ഉപദേശിക്കുകയല്ലാതെ, നിങ്ങളുടെ നന്മതിന്മകളുടെ ഉത്തരവാദിത്വമോ, നിങ്ങളെയൊക്കെ നേർവഴിയിലാക്കുവാനുള്ള ചുമതലയോ, അധികാരമോ അദ്ദേഹത്തിനില്ല. നിങ്ങളെക്കുറിച്ച് മാത്രമല്ല, ആകാശഭൂമികളിലുള്ള എല്ലാവരെപ്പറ്റിയും നല്ലപോലെ അറിയുന്നവനാണ് അല്ലാഹു. അവരിൽ ഉൽകൃഷ്ടരും, ഉന്നതന്മാരും ആരാണ് എന്നൊക്കെ അവനറിയാം. ആ അടിസ്ഥാനത്തിലാണ് നബിമാരിൽ ചിലർക്ക് ചിലരെക്കാൾ ശ്രേഷ്ഠസ്ഥാനങ്ങൾ അവൻ നൽകിയിരിക്കുന്നതും. അതിനൊരു ഉദാഹരണമാണ് ദാവൂദ് നബിക്ക് 'സബൂർ' നൽകിയത്. അതുപോലെ മുഹമ്മദ് നബിക്ക് നൽകപ്പെട്ട ഗ്രന്ഥമാണ് ക്വുർആനും എന്നൊക്കെയാണ് ഈ വചനങ്ങളിലടങ്ങിയ ആശയങ്ങൾ.

زَبُور (സബൂർ) എന്ന വാക്കിന് 'ഗ്രന്ഥം', അഥവാ 'ഏട്' എന്നർഥം. ദാവൂദ് നബി(അ)ക്ക് നൽകപ്പെട്ട വേദഗ്രന്ഥത്തെ പ്രത്യേകം ഉദ്ദേശിച്ചും 'സബൂർ' എന്ന് പറയപ്പെടാറുണ്ട്. 'സങ്കീർത്തനങ്ങൾ' എന്ന പേരിൽ അറിയപ്പെടുന്ന ആ പുസ്തകമാണ് അതെന്നാണ് സാധാരണയായി പറയപ്പെടുന്നത്, എങ്കിലും ബൈബ്ളിൽ ഇന്ന് നിലവിലുള്ള സങ്കീർത്തന പുസ്തകത്തിൽ അതിന്റെ ഏതാനും ഭാഗങ്ങൾ അടങ്ങിയിരിക്കാമെങ്കിലും അതുതന്നെയാണ് യഥാർഥ സബൂർ എന്ന് പറയുവാൻ നിവൃത്തിയില്ല. കാരണം, അല്ലാഹുവിങ്കൽ നിന്നുള്ളതായിരിക്കുവാൻ തരമില്ലാത്ത പലതും അതിൽ അടങ്ങിയിരിക്കുന്നതായി കാണാം.

വേദഗ്രന്ഥത്തിന്റെ പാരായണത്തിലും, അല്ലാഹുവിന്റെ സ്തോത്രകീർത്തനങ്ങളടങ്ങുന്ന സംഗീതാലാപനങ്ങളിലും ദാവൂദ് നബി(അ)ക്ക് ചില സവിശേഷതകൾ ഉണ്ടായിരുന്നതായി ക്വുർആനിൽനിന്നും ഹദീഥിൽനിന്നും വ്യക്തമാണ്. അദ്ദേഹത്തോടൊപ്പം മലകളും, പറവകളും തസ്ബീഹ് ചെയ്തിരുന്നതായി 21:79 ൽ അല്ലാഹു പ്രസ്താവിച്ചി

രിക്കുന്നു. ബുഖാരീ (റ) ഉദ്ധരിച്ച ഒരു നബിവചനത്തിൽ ഇങ്ങിനെയും കാണാം: 'ദാവൂദി'ന് ക്വുർആൻ (പാരായണഗ്രന്ഥം) ലഘുവാക്കപ്പെട്ടിരിക്കുന്നു. *(*)* അദ്ദേഹം തന്റെ മൃഗത്തിന് ജീനി ഇടുവാൻ കൽപിച്ചിട്ട് അത് തീരും മുമ്പായി അദ്ദേഹം അത് ഓതിത്തീർക്കുമായിരുന്നു.' അദ്ദേഹത്തിന്റെ ഈ സവിശേഷതകളെ മുൻനിറുത്തിയായിരിക്കാം അദ്ദേഹത്തിന് സബൂർ നൽകപ്പെട്ടത് ഇവിടെ പ്രത്യേകം പറഞ്ഞിരിക്കുന്നത്. **الله اعلم** ഒരു മഹാരാജാവും, പ്രവാചകവര്യനും എന്ന നിലക്കുള്ള അദ്ദേഹത്തിന്റെ പല പ്രത്യേകതകളും ക്വുർആനിൽ പലേടത്തുമായി അല്ലാഹു എടുത്തുപറഞ്ഞിട്ടുണ്ട്താനും.

قُلِ ٱدْعُوا۟ ٱلَّذِينَ زَعَمْتُم مِّن دُونِهِۦ فَلَا يَمْلِكُونَ كَشْفَ ٱلضُّرِّ عَنكُمْ وَلَا تَحْوِيلًا ﴿٥٦﴾

**﴾56﴿ നീ പറയുക: 'അവന് [അല്ലാഹുവിന്] പുറമെ നിങ്ങൾ (ദൈവങ്ങളെന്ന്) വാദിച്ചവരെ നിങ്ങൾ വിളിച്ചു പ്രാർഥിച്ചുകൊള്ളുവിൻ;- എന്നാൽ, നിങ്ങളിൽ നിന്ന് ഉപദ്രവത്തെ (നീക്കി) തുറവിയാക്കുവാനാകട്ടെ, സ്ഥിതിമാറ്റം വരുത്തുവാനാകട്ടെ, അവർക്ക് സാധ്യമാകുന്നതല്ല.**

أُو۟لَـٰٓئِكَ ٱلَّذِينَ يَدْعُونَ يَبْتَغُونَ إِلَىٰ رَبِّهِمُ ٱلْوَسِيلَةَ أَيُّهُمْ أَقْرَبُ وَيَرْجُونَ رَحْمَتَهُۥ وَيَخَافُونَ عَذَابَهُۥٓ ۚ إِنَّ عَذَابَ رَبِّكَ كَانَ مَحْذُورًا ﴿٥٧﴾

**﴾57﴿ അവർ വിളി (ച്ചു പ്രാർഥി) ക്കുന്നവരായ അക്കൂട്ടർ,-തങ്ങളുടെ റബ്ബിങ്കലേക്ക് സമീപനമാർഗം തേടിക്കൊണ്ടിരിക്കുന്നു; അതായത്, അവരിൽ അധികം അടുത്തവരേതോ അവർ (തന്നെ). അവർ അവന്റെ കാരുണ്യം അഭിലഷിക്കുകയും അവന്റെ ശിക്ഷ ഭയപ്പെടുകയും ചെയ്യുന്നു. നിശ്ചയമായും, നിന്റെ റബ്ബിന്റെ ശിക്ഷ (ജാഗ്രതയോടെ) സൂക്ഷിക്കപ്പെടേണ്ടതാകുന്നു.**

---

﴾56﴿ قُلِ നീ പറയുക ادْعُوا നിങ്ങൾ വിളിക്കുവിൻ, പ്രാർഥിക്കുവിൻ الَّذِينَ യാതൊരുവരെ زَعَمْتُمْ നിങ്ങൾ വാദിച്ച, ജൽപിച്ച مِن دُونِهِ അവന് പുറമെ, അവനെ കൂടാതെ فَلَا يَمْلِكُونَ എന്നാൽ അവർ സ്വാധീനമാക്കുകയില്ല (അവർക്ക് സാധിക്കുകയില്ല) كَشْفَ തുറവിയാക്കൽ, നീക്കുവാൻ الضُّرِّ ഉപദ്രവത്തെ عَنكُمْ നിങ്ങളിൽ നിന്ന് وَلَا تَحْوِيلًا (സ്ഥിതി) മാറ്റം വരുത്തുവാനുമില്ല ﴾57﴿ أُولَٰئِكَ അക്കൂട്ടർ الَّذِينَ يَدْعُونَ അവർ വിളി

---

*(*) ഈ ഹദീഥിൽ 'ക്വുർആൻ' എന്ന് പറഞ്ഞത് 'സബൂറി' നെ ഉദ്ദേശിച്ചാകുന്നു. 'ക്വുർആൻ' എന്ന വാക്കിന്റെ അർഥത്തെയും പ്രയോഗത്തെയും സംബന്ധിച്ചു സൂ: റഅ്ദ് 31-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചതിൽനിന്ന് ഇതിന്റെ കാരണം മനസ്സിലാകുന്നതാണ്.*

ക്കുന്ന (പ്രാർഥിക്കുന്ന) വരായ يَبْتَغُونَ അവർ തേടുന്നു, അന്വേഷിക്കുന്നു إِلَىٰ رَبِّهِمُ അവരുടെ റബ്ബിങ്കലേക്ക് الْوَسِيلَةَ സമീപന മാർഗം (മാധ്യമം) أَيُّهُمْ അവരിൽ ഏതോ (അവർ) أَقْرَبُ ഏറ്റവും അടുത്തവർ وَيَرْجُونَ അവർ അഭിലഷിക്കുക (ആശിക്കുക-പ്രതീക്ഷിക്കുക) യും ചെയ്യുന്നു رَحْمَتَهُ അവന്റെ കാരുണ്യം وَيَخَافُونَ അവർ ഭയപ്പെടുകയും ചെയ്യുന്നു عَذَابَهُ അവന്റെ ശിക്ഷയെ إِنَّ عَذَابَ നിശ്ചയമായും ശിക്ഷ رَبِّكَ നിന്റെ റബ്ബിന്റെ كَانَ ആകുന്നു, ആയിരിക്കുന്നു مَحْذُورًا ജാഗ്രത വെക്കപ്പെടേണ്ടത് (സൂക്ഷിക്കപ്പെടേണ്ടത്- കരുതിയിരിക്കേണ്ടത്)

---

അല്ലാഹുവിനെ ആരാധിച്ചും പ്രാർഥിച്ചുംകൊണ്ട് അവന്റെ സാമീപ്യം സിദ്ധിക്കുവാൻ തക്ക അർഹത തങ്ങൾക്കില്ലെന്നും, അതുകൊണ്ടാണ് അവന്റെ സാമീപ്യം സിദ്ധിച്ചവരെ തങ്ങൾ വിളിച്ചും ആരാധിച്ചും വരുന്നതെന്നും മുശ്‌രിക്കുകൾ വാദിക്കുന്നതിന്റെ ഖണ്ഡനമാണിത്. നിങ്ങൾ ആരാധ്യ ദൈവങ്ങളായി സങ്കൽപിച്ചുവരുന്ന ഏതൊന്നിനെ നിങ്ങൾ വിളിച്ചു പ്രാർഥിച്ചാലും യാതൊരു ഫലവും നിങ്ങൾക്ക് ലഭിക്കുവാൻ പോകുന്നില്ല. നിങ്ങളുടെ വല്ല വിഷമതകളും നീക്കുവാനോ, അതിൽ വല്ല മാറ്റവും വരുത്തുവാനോ അവർക്ക് സാധ്യമല്ല. എന്നിങ്ങിനെ ആദ്യം ഓർമപ്പെടുത്തിയശേഷം, ആ ആരാധ്യ ദൈവങ്ങളുടെ യഥാർഥ സ്ഥിതി എന്താണെന്ന് അവരെ അറിയിക്കുന്നു. അതായത്: ആ ആരാധ്യവസ്തുക്കളിൽ അല്ലാഹുവിനോട് ഏറ്റവും അടുത്തവരായ ആളുകൾ-മലക്കുകൾ, പ്രവാചകൻമാർ മുതലായവർ പോലും അവന്റെ സാമീപ്യവും പ്രീതിയും തേടിക്കൊണ്ടിരിക്കുന്നവരും, അവന്റെ കാരുണ്യം ആശിച്ചുകൊണ്ടിരിക്കുന്നവരുമാകുന്നു. അവന്റെ ശിക്ഷയെപ്പറ്റി എല്ലാവരും സദാ ജാഗരൂകരായിരിക്കേണ്ടതുള്ളതുകൊണ്ട് അവർ അതിനെപ്പറ്റി വളരെ ഭയപ്പാടോടുകൂടിയിരിക്കുന്നവരുമാകുന്നു. അല്ലാഹുവിനോട് വളരെ അടുത്ത ആളുകളുടെ സ്ഥിതി തന്നെ ഇതാണെങ്കിൽ, മറ്റുള്ള ആരാധ്യവസ്തുക്കളുടെ സ്ഥിതി എന്താണെന്ന് പിന്നെ പറയേണ്ടുന്ന ആവശ്യമില്ലല്ലോ. വാസ്തവം ഇതായിരിക്കെ, അല്ലാഹുവല്ലാത്ത ആരെയും വിളിച്ചു പ്രാർത്ഥിച്ചതുകൊണ്ടോ, ആരാധിച്ചതുകൊണ്ടോ അല്ലാഹുവിന്റെ സാമീപ്യവും കാരുണ്യവും മറ്റുള്ളവർക്ക് നേടിക്കൊടുക്കുവാൻ അവർക്ക് എങ്ങിനെ കഴിയും?!

وَسِيلَة (വസീലഃ) എന്ന വാക്കിന് സമീപമാർഗം-അഥവാ ഉദ്ദിഷ്ടകാര്യത്തിലേക്ക് എത്തിച്ചേരുവാനുള്ള മാർഗം (**مايتوسل به الى المقصود**) എന്നാണ് വാക്കർഥം. അല്ലാഹുവിങ്കലേക്ക് സമീപനമാർഗം തേടുക എന്ന് പറഞ്ഞതിന്റെ അർഥം സൽക്കർമങ്ങൾ വഴി അവന്റെ സാമീപ്യം സിദ്ധിക്കുവാൻ യത്നിക്കുക എന്നാണെന്നുള്ളതിൽ ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ ഭിന്നാഭിപ്രായമില്ലാത്തതാകുന്നു. (സൂ: മാഇദഃ 38-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നൽകിയ വിവരണം ഓർക്കുക.)

وَإِن مِّن قَرْيَةٍ إِلَّا نَحْنُ مُهْلِكُوهَا قَبْلَ يَوْمِ ٱلْقِيَـٰمَةِ أَوْ مُعَذِّبُوهَا عَذَابًا شَدِيدًا ۚ

**﴾58﴿ ഒരു രാജ്യവും (തന്നെ) ഇല്ല, ക്വിയാമത്തുനാളിന് മുമ്പ് നാം അതിനെ (അതിലെ നിവാസികളെ) നശിപ്പിക്കുന്നവരോ, അല്ലെങ്കിൽ അതിനെ കഠിനമായ വല്ല ശിക്ഷയും ശിക്ഷിക്കുന്നവരോ ആയിരിക്കാതെ.**

كَانَ ذَٰلِكَ فِي ٱلْكِتَٰبِ مَسْطُورًا ﴿٥٨﴾

**അത് ഗ്രന്ഥത്തില്‍ രേഖപ്പെടുത്തപ്പെട്ട കാര്യമായിരിക്കുന്നു.**

---

﴾58﴿ وَإِن مِّن قَرْيَةٍ ഒരു രാജ്യവും ഇല്ല إِلَّا نَحْنُ നാം അല്ലാതെ مُهْلِكُوهَا അതിനെ നശിപ്പിക്കുന്നവര്‍ قَبْلَ يَوْمِ ദിവസത്തിനു മുമ്പ് الْقِيَامَةِ ക്വിയാമത്തിന്റെ أَوْ مُعَذِّبُوهَا അല്ലെങ്കില്‍ അതിനെ ശിക്ഷിക്കുന്നവര്‍ عَذَابًا ശിക്ഷ, വല്ല ശിക്ഷയും شَدِيدًا കഠിനമായ كَانَ ذَٰلِكَ ആയിരിക്കുന്നു فِي الْكِتَابِ ഗ്രന്ഥത്തില്‍, രേഖയില്‍ مَسْطُورًا രേഖപ്പെടുത്ത (എഴുത)പ്പെട്ടത്

---

ക്വിയാമത്ത്നാളില്‍, സകല രാജ്യങ്ങളും അവയിലെ വസ്തുക്കളും നശിച്ചുപോകുമെന്നുള്ളത് തീര്‍ച്ചയാണ്. എന്നാല്‍, അതിന് മുമ്പ്തന്നെ, ഒരു നാട്ടിലെ ജനങ്ങള്‍ അവിശ്വാസത്തിലും തോന്നിയവാസത്തിലും അതിരുകവിയുമ്പോള്‍, ആ ജനതയെ നിശ്ശേഷം നശിപ്പിക്കുകയോ, അല്ലെങ്കില്‍ ഏതെങ്കിലും തരത്തിലുള്ള വല്ല കഠിനശിക്ഷയും അവര്‍ക്ക് നല്‍കുകയോ അല്ലാഹു ചെയ്യാതിരിക്കുകയില്ല. ഇക്കാര്യം അല്ലാഹുവിന്റെ ജ്ഞാനരേഖയാകുന്ന ഗ്രന്ഥത്തില്‍-'ലൗഹുല്‍ മഹ്ഫൂദ്വി'ല്‍ -മുമ്പേ രേഖപ്പെടുത്തപ്പെട്ട കാര്യമാകുന്നു എന്ന് സാരം. 'കഠിനമായ ശിക്ഷ' എന്ന് പറഞ്ഞതില്‍, യുദ്ധം, കലഹം, കൊടുങ്കാറ്റ്, ഭൂകമ്പം, വെള്ളപ്പൊക്കം ആദിയായവയെല്ലാം ഉള്‍പ്പെടുന്നതാകുന്നു. الله اعلم

ജനങ്ങള്‍ ധിക്കാരത്തില്‍ മുഴുകുമ്പോള്‍, ഇഹത്തില്‍ വെച്ചുതന്നെ അവരുടെമേല്‍ ചില ശിക്ഷാ നടപടികള്‍ എടുക്കുമെന്നത്രെ അല്ലാഹു പറയുന്നത്. അല്ലാതെ, രാജ്യത്തുള്ളവര്‍ നിര്‍ദ്ദോഷികളായിരുന്നാല്‍പോലും എല്ലാ രാജ്യത്തെയും നശിപ്പിക്കുകയോ, പൊതുശിക്ഷക്ക് വിധേയമാക്കുകയോ ചെയ്യുമെന്നല്ല ഈ വചനത്തില്‍ പറഞ്ഞതിന്റെ താല്‍പര്യം. അല്ലാഹു പറയുന്നു: وَمَا كُنَّا مُهْلِكِي الْقُرَىٰ إِلَّا وَأَهْلُهَا ظَالِمُونَ (രാജ്യക്കാര്‍ അക്രമികളായിരിക്കവെയല്ലാതെ നാം അവയെ നശിപ്പിക്കുന്നവരല്ല. (28:59). നശിപ്പിക്കപ്പെട്ട സമുദായങ്ങളെക്കുറിച്ച് അല്ലാഹു പറയുന്നു: وَمَا ظَلَمْنَاهُمْ وَلَٰكِن ظَلَمُوا أَنفُسَهُمْ (നാം അവരോട് അക്രമം ചെയ്തിട്ടില്ല. എങ്കിലും അവര്‍ അവരോടുതന്നെ അക്രമം പ്രവര്‍ത്തിച്ചു. (11:101)

وَمَا مَنَعَنَآ أَن نُّرْسِلَ بِٱلْءَايَٰتِ إِلَّآ أَن كَذَّبَ بِهَا ٱلْأَوَّلُونَ ۚ

**﴾59﴿ ദൃഷ്ടാന്തങ്ങളെ അയക്കുന്നതിന് നമ്മെ മുടക്കം ചെയ്തിട്ടില്ല; പൂര്‍വ്വികന്മാര്‍ അവയെ വ്യാജമാക്കിയെന്നതല്ലാതെ.**

وَءَاتَيْنَا ثَمُودَ ٱلنَّاقَةَ مُبْصِرَةً فَظَلَمُوا۟ بِهَا ۚ وَمَا نُرْسِلُ بِٱلْءَايَٰتِ إِلَّا تَخْوِيفًا ﴿٥٩﴾

**ഥമൂദ് (ഗോത്രത്തി)ന് നാം ഒട്ടകത്തെ കണ്ടറിയത്തക്കവിധം [പ്രത്യക്ഷ ദൃഷ്ടാന്തമായി] നല്‍കി; എന്നിട്ട് അത് സംബന്ധിച്ച് അവര്‍ അക്രമം പ്രവര്‍ത്തിച്ചു. ഭയപ്പെടുത്തുവാനായിട്ടല്ലാതെ, നാം ദൃഷ്ടാന്തങ്ങളെ അയക്കുന്നില്ലതാനും.**

﴾59﴿ وَمَا مَنَعَنَا നമ്മെ മുടക്കി (നമുക്ക് തടസ്സമാ)യിട്ടില്ല أَنْ نُرْسِلَ നാം അയക്കുന്നതിന് بِالْآيَاتِ ദൃഷ്ടാന്തങ്ങളെ, ദൃഷ്ടാന്തങ്ങളുമായി إِلَّا أَنْ كَذَّبَ വ്യാജമാക്കിയെന്നതല്ലാതെ بِهَا അവയെ الْأَوَّلُونَ ആദ്യത്തെവർ, പൂർവ്വികൻമാർ وَآتَيْنَا നാം നൽകി, നൽകുകയും ചെയ്തു ثَمُودَ ഥമൂദിന് النَّاقَةَ ഒട്ടകത്തെ مُبْصِرَةً കാണത്തക്കതായി (പ്രത്യക്ഷ ദൃഷ്ടാന്തമായിട്ട്) فَظَلَمُوا എന്നിട്ടവർ അക്രമം പ്രവർത്തിച്ചു بِهَا അത് നിമിത്തം, അത് സംബന്ധിച്ചു وَمَا نُرْسِلُ നാം അയക്കുന്നില്ല, അയക്കാറില്ല بِالْآيَاتِ ദൃഷ്ടാന്തങ്ങളെ إِلَّا تَخْوِيفًا ഭയപ്പെടുത്തുന്നതിനല്ലാതെ

---

ഇമാം അഹ്മദ്, നസാഈ, ഇബ്നുജരീർ, ത്വബ്റാനി, ഹാകിം, ബസ്സാർ (റ) മുതലായവർ ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി ഇപ്രകാരം നിവേദനം ചെയ്തിരിക്കുന്നു: 'മക്കാ നിവാസികൾ നബിﷺയോട് സ്വഫാ എന്ന കുന്ന് (جَبَل صَفَا) സ്വർണമാക്കി കൊടുക്കണമെന്നും, അവരിൽനിന്ന് (മക്കായിലെ) മലകൾ നീക്കം ചെയ്തു കൃഷി ചെയ്യുമാറാക്കിക്കൊടുക്കണമെന്നും ആവശ്യപ്പെടുകയുണ്ടായി. അപ്പോൾ നബിﷺയോട് പറയപ്പെട്ടു: വേണമെങ്കിൽ അവർക്ക് സാവകാശം നൽകാം. (അവർക്ക് തൽക്കാലം ഒഴിവ് നൽകാം.) അവർ ചോദിച്ചതുതന്നെ വേണമെങ്കിൽ അതും ചെയ്യാം. എന്നിട്ട് അവർ അവിശ്വസിക്കുന്നപക്ഷം അവരുടെ മുമ്പുണ്ടായിരുന്ന സമുദായങ്ങൾ നശിപ്പിക്കപ്പെട്ടതുപോലെ അവർ നശിപ്പിക്കപ്പെടും. നബിﷺ പറഞ്ഞു: (വേണ്ടാ.) എന്നാൽ ഞാൻ അവർക്ക് സാവകാശം നൽകിക്കൊള്ളാം. ഈ അവസരത്തിൽ وَمَا مَنَعَنَا.... എന്നുള്ള (ഈ) വചനം അല്ലാഹു അവതരിപ്പിച്ചു. ഇബ്നു അബ്ബാസ് (റ) ൽ നിന്ന് തന്നെ വേറൊരു മാർഗത്തിലൂടെ ഇങ്ങിനെയും നിവേദനം വന്നിട്ടുണ്ട്: സ്വാലിഹ് നബി(അ)യും (മറ്റു) നബിമാരും കൊണ്ടുവന്നതുപോലെ, താൻ ഞങ്ങൾക്കൊരു ദൃഷ്ടാന്തം കൊണ്ടുവന്നെങ്കിൽ! എന്ന് ജനങ്ങൾ നബിﷺയോട് പറഞ്ഞു. അപ്പോൾ റസൂൽﷺ പറഞ്ഞു: നിങ്ങൾക്ക് വേണമെന്നുണ്ടെങ്കിൽ ഞാൻ അല്ലാഹുവിനോട് പ്രാർഥിക്കാം. അവൻ അത് ഇറക്കിയിട്ട് നിങ്ങൾ അനുസരണക്കേട് കാണിച്ചാൽ നിങ്ങൾ നാശമടയും. അപ്പോൾ, അവർ പറഞ്ഞു: ഞങ്ങൾ അത് ആവശ്യപ്പെടുന്നില്ല.' (അ;ബ.) ഏതാണ്ട് ഈ സ്വഭാവത്തിലുള്ള രിവായത്തുകൾ വേറെയും കാണാം.

മേലുദ്ധരിച്ചതിൽ നിന്ന് ഈ വചനത്തിന്റെ താൽപര്യം വ്യക്തമായി മനസ്സിലാക്കാം. അതായത്, ഈ അവിശ്വാസികൾ ആവശ്യപ്പെടുന്ന ദൃഷ്ടാന്തങ്ങൾ-അവർ കെട്ടിച്ചോദിക്കുന്നതോ, സ്വാലിഹ്നബി (അ), മൂസാനബി (അ) മുതലായവർക്ക് നൽകപ്പെട്ടതുപോലെയുള്ളതോ ആയ പ്രത്യക്ഷ ദൃഷ്ടാന്തങ്ങൾ-നാം അവർക്ക് അയച്ചുകൊടുക്കാത്തതിന്റെ കാരണം ഇതാണ്: 'മുൻ സമുദായങ്ങൾക്ക് അത്തരം ദൃഷ്ടാന്തങ്ങൾ അയച്ചുകൊടുത്തിട്ട് അവർ അവയെ വ്യാജമാക്കുകയും, അങ്ങനെ അവർ നാശത്തിന് വിധേയരാകുകയുമാണ് ചെയ്തത്. അതുപോലെ, ഈ സമുദായത്തിനും നാശം സംഭവിക്കുവാൻ ഇടവരരുതെന്നുദ്ദേശിച്ചാണ്. മുൻ സമുദായങ്ങൾ അവർക്ക് നൽകപ്പെട്ട പ്രത്യക്ഷ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കിയതിന്റെ വ്യക്തമായ ഒരു ഉദാഹരണമാണ് സ്വാലിഹ്നബി(അ)യുടെ സമുദായമായ ഥമൂദ് ഗോത്രത്തിന് നൽകിയിരുന്ന ഒട്ടകത്തിന്റെ ദൃഷ്ടാന്തം. അവർ ആവശ്യപ്പെട്ടതനുസരിച്ചാണ് ആ പ്രത്യക്ഷദൃഷ്ടാന്തം അവർക്ക് നൽകിയത്. അവർ ആ ദൃഷ്ടാന്തത്തെ നിഷേധിക്കുകയും, ആ ഒട്ടകത്തെ അക്രമിക്കുകയുമാണുണ്ടായത്. അത്മൂലം അവർ പൊതുശിക്ഷക്ക് വിധേയരാകുകയും ചെയ്തു'.

ഥമൂദ് ഗോത്രത്തിന്റെ ഒട്ടകത്തെപ്പറ്റി പലപ്പോഴും ക്വുർആനിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ.

ദൃഷ്ടാന്തങ്ങൾ കാണിച്ചു കൊടുക്കുന്നതിന്റെ ഉദ്ദേശ്യം ജനങ്ങൾക്ക് ഭയപ്പാടുണ്ടാക്കുകയല്ലാതെ മറ്റൊന്നുമല്ലെന്ന് അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. അഥവാ സത്യത്തിന്റെ സ്ഥാപനത്തിന് വേണ്ടിയോ, നിർബന്ധപൂർവം ജനങ്ങളെ വിശ്വസിപ്പിക്കുകയോ അല്ല– അല്ലാഹുവിനെക്കുറിച്ചു ഭയവും ബോധവും ഉണ്ടായിത്തീരുകയും, അങ്ങിനെ, സത്യത്തിലേക്ക് മടങ്ങുവാൻ പ്രേരണ ലഭിക്കുകയുമാണ്– ദൃഷ്ടാന്തംകൊണ്ടുദ്ദേശ്യം. താഴെ ഉദ്ധരിക്കുന്ന ഹദീഥിൽ നിന്ന് ഇത് കൂടുതൽ വ്യക്തമാകുന്നതാണ്. അതായത് നബിﷺയുടെ പുത്രൻ ഇബ്റാഹീം എന്ന കുട്ടി ചരമമടഞ്ഞ ദിവസം സൂര്യഗ്രഹണമുണ്ടായി. അത് കുട്ടിയുടെ മരണം നിമിത്തമാണെന്ന് ചിലർ പറഞ്ഞു. ആ അവസരത്തിൽ തിരുമേനി പറഞ്ഞു: 'നിശ്ചയമായും, സൂര്യനും ചന്ദ്രനും അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽപെട്ട രണ്ട് ദൃഷ്ടാന്തങ്ങളാകുന്നു. ഒരാളുടെയും മരണം നിമിത്തമോ, ജീവിതം നിമിത്തമോ അവക്ക് ഗ്രഹണം ബാധിക്കുകയില്ല. എങ്കിലും അത് രണ്ടും മുഖേന അല്ലാഹു അവന്റെ അടിയാന്മാരെ ഭയപ്പെടുത്തുന്നു. അതിനാൽ, അത് (ഗ്രഹണം) നിങ്ങൾ കണ്ടാൽ, അവന്റെ സ്മരണയിലേക്കും, പ്രാർഥനയിലേക്കും, പാപമോചനം തേടുന്നതിലേക്കും നിങ്ങൾ അഭയം പ്രാപിച്ചുകൊള്ളുവിൻ.' പിന്നീട് തിരുമേനി പറഞ്ഞു; 'മുഹമ്മദിന്റെ സമുദായമേ, അല്ലാഹുവിനെത്തന്നെ സത്യം! എനിക്കറിയാവുന്നത് നിങ്ങൾക്കറിയാമായിരുന്നെങ്കിൽ, നിങ്ങൾ അൽപം (മാത്രം) ചിരിക്കുകയും, ധാരാളം കരയുകയും ചെയ്തേക്കുമായിരുന്നു.' (ബു:മു.)

وَإِذْ قُلْنَا لَكَ إِنَّ رَبَّكَ أَحَاطَ بِٱلنَّاسِ ۚ وَمَا جَعَلْنَا ٱلرُّءْيَا ٱلَّتِىٓ أَرَيْنَٰكَ إِلَّا فِتْنَةً لِّلنَّاسِ وَٱلشَّجَرَةَ ٱلْمَلْعُونَةَ فِى ٱلْقُرْءَانِ ۚ وَنُخَوِّفُهُمْ فَمَا يَزِيدُهُمْ إِلَّا طُغْيَٰنًا كَبِيرًا ﴿٦٠﴾

**《60》 'നിശ്ചയമായും, നിന്റെ റബ്ബ് മനുഷ്യരെ വലയം ചെയ്തിരിക്കുന്നു' എന്ന് നാം നിന്നോട് പറഞ്ഞ സന്ദർഭം (ഓർക്കുക) നിനക്ക് നാം കാണിച്ചു തന്നതായ (ആ) കാഴ്ചയെ മനുഷ്യർക്ക് ഒരു പരീക്ഷണമായിട്ടല്ലാതെ നാം ആക്കിയിട്ടില്ല. ക്വുർആനിലെ (ആ) ശപിക്കപ്പെട്ട വൃക്ഷത്തെയും (ഒരു പരീക്ഷണമാക്കിയിരിക്കുന്നു.) നാം അവരെ ഭയപ്പെടുത്തിക്കൊണ്ടുമിരിക്കുന്നു; എന്നാൽ അതവർക്ക് വലുതായ അതിരുകവിയലിനെ [ധിക്കാരത്തെ]യല്ലാതെ വർധിപ്പിക്കുന്നില്ല.**

---

《60》 وَإِذْقُلْنَا നാം പറഞ്ഞ സന്ദർഭം لَكَ നിന്നോട് إِنَّرَبَّكَ നിശ്ചയമായും നിന്റെ റബ്ബ് أَحَاطَ വലയം ചെയ്തിരിക്കുന്നു, ചൂഴ്ന്നിരിക്കുന്നു بِالنَّاسِ മനുഷ്യരെ, മനുഷ്യരിൽ وَمَاجَعَلْنَا നാം ആക്കിയിട്ടുമില്ല الرُّؤْيَا കാഴ്ചയെ الَّتِيأَرَيْنَاكَ നിനക്ക് നാം കാണിച്ചു (കാട്ടി) തന്ന إِلا فِتْنَةً ഒരു പരീക്ഷണമല്ലാതെ لِلنَّاسِ മനുഷ്യർക്ക് وَالشَّجَرَةَ വൃക്ഷ (മര) ത്തെയും الْمَلْعُونَةَ ശപിക്കപ്പെട്ട فِيالْقُرْآنِ ക്വുർആനിൽ (ഉള്ള) وَنُخَوِّفُهُمْ നാം അവരെ

ഭയപ്പെടുത്തുകയും ചെയ്യുന്നു فَمَا يَزِيدُهُمْ എന്നാൽ (എന്നിട്ടും) അത് അവർക്ക് വർധിപ്പിക്കുന്നില്ല إِلَّا طُغْيَانًا അതിരുവിടൽ (ധിക്കാരം) അല്ലാതെ كَبِيرًا വലുതായ

---

നാലു വാക്യങ്ങളടങ്ങിയ ഈ വചനത്തിൽ അല്ലാഹു പ്രസ്താവിച്ച കാര്യങ്ങൾ ഇങ്ങിനെ മനസ്സിലാക്കാം:

(1) മനുഷ്യരെ അല്ലാഹു വലയം ചെയ്തിരിക്കുന്നുവെന്ന് അറിയിച്ചുകൊണ്ട് നബി ﷺക്ക് അല്ലാഹു മനസ്സമാധാനവും ധൈര്യവും നൽകുന്നു. അതായത്, അല്ലാഹുവിന്റെ അധികാര നിയന്ത്രണങ്ങളുടെ വലയത്തിലാണ് മനുഷ്യരുള്ളത്. ആ വലയം ലംഘിച്ചു നബിﷺയെ ദ്രോഹിക്കുവാനോ, പ്രബോധന കൃത്യത്തിന് തടസ്സം വരുത്തുവാനോ അവർക്ക് കഴിയുകയില്ല. അതുകൊണ്ട് ആ കൃത്യം ശരിക്ക് നിർവഹിച്ചുകൊണ്ടേയിരിക്കണമെന്ന് അല്ലാഹു നബിﷺക്ക് അറിയിച്ചിട്ടുണ്ട് എന്ന് സാരം. സൂറഃ മാഇദഃയിൽ അല്ലാഹു പറയുന്നു: وَاللَّهُ يَعْصِمُكَ مِنَ النَّاسِ(അല്ലാഹു മനുഷ്യരിൽനിന്ന് നിന്നെ കാത്തു രക്ഷിക്കുന്നതാണ്.)

(2) നബിﷺക്ക് അല്ലാഹു കാണിച്ചുകൊടുത്ത ആ കാഴ്ച ജനങ്ങൾക്ക് ഒരു പരീക്ഷണം മാത്രമായിരുന്നു. അഥവാ വിശ്വാസികളുടെ വിശ്വാസം വർധിക്കുവാനും, അവിശ്വാസികളുടെ നിഷേധം കൂടുതൽ മൂർഛിക്കുവാനും അത് കാരണമാകുമെന്ന് സാരം.

الرُّؤْيَا الَّتِي أَرَيْنَاكَ (നിനക്ക് നാം കാണിച്ചുതന്ന ആ കാഴ്ച) കൊണ്ടുദ്ദേശിക്കപ്പെട്ടിരിക്കുന്നത് എന്താണെന്നുള്ളതിൽ വ്യാഖ്യാതാക്കൾക്കിടയിൽ രണ്ടുമൂന്ന് അഭിപ്രായങ്ങൾ കാണാം. അവയിൽ കൂടുതൽ സ്വീകാര്യമായ അഭിപ്രായം ഈ സൂറത്തിലെ 1-ാം വചനത്തിൽ പ്രസ്താവിക്കപ്പെട്ട 'ഇസ്റാഇ'ന്റെ യാത്രയിൽ നബിﷺക്ക് അല്ലാഹു കാട്ടിക്കൊടുത്ത അത്ഭുതദൃഷ്ടാന്തങ്ങളാണുദ്ദേശ്യം എന്നുള്ളതാകുന്നു. ആ വാർത്ത സത്യവിശ്വാസികൾക്ക് വിശ്വാസദാർഢ്യത്തിനും, അവിശ്വാസികൾക്ക് നിഷേധ വർധനവിനും കാരണമായിട്ടുണ്ടെന്ന് പറയേണ്ടതില്ലല്ലോ. ഈ വാക്യത്തിലെ 'കാഴ്ച' (الرُّؤْيَا) കൊണ്ടുദ്ദേശ്യം, 'ഇസ്റാഇ'ന്റെ രാത്രിയിൽ നബിﷺക്ക് കൺകാഴ്ചയായി കാണിക്കപ്പെട്ട കാഴ്ചയാണെന്നും, 'ശപിക്കപ്പെട്ട വൃക്ഷം' (الشَّجَرَةَ الْمَلْعُونَةَ) കൊണ്ടുദ്ദേശ്യം 'സക്വൂം' (الزَّقُوم) വൃക്ഷമാണെന്നും ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി അഹ്മദ്, ബുഖാരി (റ) മുതലായവർ രേഖപ്പെടുത്തിയിരിക്കുന്നു. വ്യാഖ്യാതാക്കളിൽ അധികഭാഗവും സ്വീകരിച്ചിട്ടുള്ളതും ഈ അഭിപ്രായം തന്നെയാകുന്നു. *(*)*

(3) ക്വുർആനിൽ ശപിക്കപ്പെട്ട വൃക്ഷത്തെയും അല്ലാഹു ഒരു പരീക്ഷണമാക്കിയിരിക്കുന്നു. അതായത്: നരകത്തിൽ 'സക്വൂം' എന്ന ഒരു വൃക്ഷമുണ്ടെന്നും അത് പാപികളുടെ ഭക്ഷണമാണെന്നും അതും അവരുടെ ശിക്ഷാവകുപ്പുകളിൽപെട്ട ഒന്നാണെന്നും

---

***(*) الرُّؤْيَا എന്ന വാക്ക് സ്വപ്നക്കാഴ്ചയിലാണ് കൂടുതൽ ഉപയോഗിക്കപ്പെടാറുള്ളതെങ്കിലും കണ്ണുകൊണ്ടുള്ള കാഴ്ചയെ ഉദ്ദേശിച്ചും അത് ഉപയോഗിക്കപ്പെടാറുണ്ടെന്നും, 'ഇസ്റാഉം, മിഅ്റാജും' സ്വപ്നത്തിലായിരുന്നുവെന്ന വാദക്കാർ ഈ വാക്ക് തങ്ങൾക്ക് തെളിവായി എടുത്തു കാണിക്കാറുണ്ടെന്നും, അത് ശരിയല്ലെന്നും 1-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നാം ചൂണ്ടിക്കാട്ടിയിരിക്കുന്നു.***

അല്ലാഹു ക്വുർആനിൽ (സ്വാഫ്ഫാത്ത്, ദുഖാൻ, വാകിഅഃ എന്നീ സൂറത്തുകളിൽ) പ്രസ്താവിച്ചിരിക്കുന്നു. ഈ വൃക്ഷത്തെപ്പറ്റി കേട്ടപ്പോൾ, 'നരകം കല്ലുകൾ പോലും കരിച്ചുകളയുമെന്ന് മുഹമ്മദ് പറയുന്നു, അതേ സമയത്ത് അതിൽ വൃക്ഷങ്ങളുണ്ടെന്നും അവൻ പറയുന്നു. തീയിൽ കരിഞ്ഞുപോകുന്ന വൃക്ഷം തീയിൽ എങ്ങനെ മുളച്ചുണ്ടാകും? എന്നും മറ്റും പറഞ്ഞു അബൂജഹ്ൽ മുതലായ മുശ്രിക്കുകൾ പരിഹസിക്കുകയുണ്ടായി. സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം നരകത്തെക്കുറിച്ച് അതവർക്ക് കൂടുതൽ ഭയപ്പാടുളവാക്കുകയേ ചെയ്തുള്ളൂതാനും. ഇതിനെപ്പറ്റിയാണ് ക്വുർആനിൽ ശപിക്കപ്പെട്ട ആ വൃക്ഷത്തെയും ഒരു പരീക്ഷണമാക്കിയിരിക്കുന്നുവെന്ന് പറഞ്ഞത്. ശപിക്കപ്പെട്ട വൃക്ഷം എന്ന് പറഞ്ഞത് 'സക്വൂ'മിനെപ്പറ്റിയാണെന്ന് ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചത് മുമ്പ് ഉദ്ധരിച്ചുവല്ലോ. സ്വർഗത്തിലെയും നരകത്തിലെയും വസ്തുക്കൾക്ക് ഭൗതികവസ്തുക്കളുമായി നാമമാത്ര സാമ്യമേ ഉള്ളൂ. മനുഷ്യർക്ക് പരിചിതമായ പേരുകളിലും വാക്കുകളിലുമല്ലാതെ അവയെക്കുറിച്ച് വിവരിക്കുവാൻ നിവൃത്തിയില്ലല്ലോ. ഭൗതികവസ്തുക്കളിൽ തന്നെ തീയിൽ കരിഞ്ഞുപോകാത്ത ചിലതുണ്ടെന്നും, ചില വൃക്ഷങ്ങളിൽ നിന്ന് തീ ഉല്പാദിപ്പിക്കപ്പെടാമെന്നും ആലോചിക്കുമ്പോൾ നരകാഗ്നിയിൽ വൃക്ഷം വളരുവാനുള്ള സാധ്യതയിൽ സംശയത്തിന്നവകാശമില്ല. അത്രയും ശാസ്ത്രം തെളിയിച്ചുകഴിഞ്ഞതാണ്.

(4) മനുഷ്യരെ അല്ലാഹു ഭയപ്പെടുത്തിക്കൊണ്ടിരുന്നിട്ടും അവർക്ക് വലിയ അതിരുകവിയലും ധിക്കാരവും വർദ്ധിക്കുകയാണ് ചെയ്യുന്നത്. അതായത്, താക്കീതുകൾ ദൃഷ്ടാന്തങ്ങൾ മുതലായവ മനുഷ്യർക്ക് ഭയപ്പാടുണ്ടാക്കുവാനും, അങ്ങനെ അവർ മാനസാന്തരപ്പെട്ടു നന്നായിത്തീരുവാനും വേണ്ടിയാണ് നൽകിവരുന്നത്. എന്നാൽ, അവിശ്വാസികൾ അതുകൊണ്ടൊന്നും ഭയപ്പെടുകയോ, മാനസാന്തരപ്പെടുകയോ ചെയ്യുന്നില്ലെന്ന് മാത്രമല്ല, അവരുടെ നിഷേധവും പരിഹാസവും വർധിക്കുകയാണ് ചെയ്തുകൊണ്ടിരിക്കുന്നത് എന്ന് സാരം.

## വിഭാഗം – 7

ആദം നബി(അ)യെ സൃഷ്ടിച്ചപ്പോൾ, മലക്കുകളോട് അദ്ദേഹത്തിന് സുജൂദ് ചെയ്യാൻ കൽപിക്കുകയും ശപിക്കപ്പെട്ട ഇബ്ലീസ് മാത്രം സുജൂദ് ചെയ്യാതിരിക്കുകയും ചെയ്ത സംഭവവും, അതുമായി ബന്ധപ്പെട്ട ചില വിഷയങ്ങളുമാണ് തുടർന്നുള്ള ചില വചനങ്ങളിൽ പ്രസ്താവിക്കപ്പെടുന്നത്. ഈ വിഷയകമായി മുകളിൽ അൽബക്വറഃ, അഅ്റാഫ്, ഹിജ്ർ എന്നീ സൂറത്തുകളിലും, താഴെ അൽകഹ്ഫ്, ത്വാഹാ, സ്വാദ് എന്നീ സൂറത്തുകളിലും വിവരിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് വിഷയം ഇവിടെ അധികമൊന്നും വ്യാഖ്യാനിക്കേണ്ട ആവശ്യമില്ല. മനുഷ്യന്റെ ജന്മശത്രുവും, ആജീവനാന്ത ശത്രുവുമാണ് ഇബ്ലീസും അവന്റെ സൈന്യങ്ങളുമെന്നും, അവൻ മനുഷ്യരെ വഴിപിഴപ്പിക്കുവാൻ പ്രതിജ്ഞയെടുത്തവനും, പലതരം ദുരുപദേശങ്ങളും ഗൂഢതന്ത്രങ്ങളും അതിനായി അവൻ ഉപയോഗിക്കുമെന്നും അതുകൊണ്ട് മനുഷ്യൻ അവനെ സദാ സൂക്ഷിച്ചുകൊണ്ടിരിക്കണമെന്നും ഓർമപ്പെടുത്തിക്കൊണ്ടിരിക്കുവാനാണ് ഈ വിഷയം അല്ലാഹു പലേടത്തും ആവർത്തിച്ചു പറഞ്ഞിരിക്കുന്നതെന്ന് നാം പ്രത്യേകം മനസ്സിരുത്തേണ്ടിയിരിക്കുന്നു. പിശാചിന്റെ ദുഷ്പ്രേരണകളിൽ നിന്ന് അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ.

وَإِذْ قُلْنَا لِلْمَلَٰٓئِكَةِ ٱسْجُدُوا۟ لِءَادَمَ فَسَجَدُوٓا۟ إِلَّآ إِبْلِيسَ قَالَ ءَأَسْجُدُ لِمَنْ خَلَقْتَ طِينًا ﴿٦١﴾

﴿61﴾ 'നിങ്ങള്‍ ആദമിന് 'സുജൂദ് ചെയ്യുവിന്‍' എന്നു മലക്കുകളോട് നാം പറഞ്ഞ സന്ദര്‍ഭം (ഓര്‍ക്കുക). അപ്പോള്‍, അവര്‍ 'സുജൂദ്' ചെയ്തു- ഇബ്ലീസ് ഒഴികെ.

അവന്‍ പറഞ്ഞു: 'നീ കളിമണ്ണിനാല്‍ സൃഷ്ടിച്ചവന് ഞാന്‍ 'സുജൂദ്' ചെയ്യുകയോ?!'

قَالَ أَرَءَيْتَكَ هَٰذَا ٱلَّذِى كَرَّمْتَ عَلَىَّ لَئِنْ أَخَّرْتَنِ إِلَىٰ يَوْمِ ٱلْقِيَٰمَةِ لَأَحْتَنِكَنَّ ذُرِّيَّتَهُۥٓ إِلَّا قَلِيلًا ﴿٦٢﴾

﴿62﴾ അവന്‍ പറഞ്ഞു: 'കണ്ടുവോ, ഇവനോ എന്നെക്കാള്‍ നീ ആദരിച്ചിട്ടുള്ളവന്‍? (ഒന്നു പറഞ്ഞുതരൂ)! തീര്‍ച്ചയായും, ക്വിയാമത്തുനാള്‍വരെ നീ എന്നെ (ഒഴിവാക്കി) പിന്തിച്ചുവെങ്കില്‍, ഇവന്റെ സന്തതികളെ അല്പം ഒഴിച്ച് (ബാക്കിയെല്ലാം) ഞാന്‍ അടക്കി ഒതുക്കുക തന്നെ ചെയ്യും.

قَالَ ٱذْهَبْ فَمَن تَبِعَكَ مِنْهُمْ فَإِنَّ جَهَنَّمَ جَزَآؤُكُمْ جَزَآءً مَّوْفُورًا ﴿٦٣﴾

﴿63﴾ അവന്‍ [അല്ലാഹു] പറഞ്ഞു: 'നീ പോയിക്കൊള്ളുക. എന്നാല്‍, അവരില്‍ നിന്ന് നിന്നെ ആര്‍ പിന്തുടര്‍ന്നുവോ, അപ്പോള്‍ നിശ്ചയമായും, 'ജഹന്നം' [നരകം] നിങ്ങളുടെ പ്രതിഫലമായിരിക്കും; (അതെ) പൂര്‍ണമാക്കപ്പെട്ട പ്രതിഫലം!

وَٱسْتَفْزِزْ مَنِ ٱسْتَطَعْتَ مِنْهُم بِصَوْتِكَ وَأَجْلِبْ عَلَيْهِم بِخَيْلِكَ وَرَجِلِكَ وَشَارِكْهُمْ فِى ٱلْأَمْوَٰلِ وَٱلْأَوْلَٰدِ وَعِدْهُمْ ۚ وَمَا يَعِدُهُمُ ٱلشَّيْطَٰنُ إِلَّا غُرُورًا ﴿٦٤﴾

﴿64﴾ 'നിന്റെ ശബ്ദം [ക്ഷണം] കൊണ്ട് അവരില്‍ നിന്നും നിനക്ക് സാധ്യമായവരെ നീ ഇളക്കിവിട്ടേക്കുകയും ചെയ്തുകൊള്ളുക; അവര്‍ക്കെതിരെ നിന്റെ കുതിരപ്പടയെയും, നിന്റെ കാലാള്‍പടയെയും നീ വിളിച്ച് കൂട്ടിക്കൊള്ളുകയും ചെയ്യുക; സ്വത്തുക്കളിലും, മക്കളിലും അവരുമായി നീ പങ്കുചേരുകയും ചെയ്യുക; അവരോട് നീ വാഗ്ദാനവും ചെയ്തുകൊള്ളുക.' വഞ്ചനയല്ലാതെ പിശാച് അവരോട് വാഗ്ദാനം ചെയ്കയില്ലതാനും.

إِنَّ عِبَادِى لَيْسَ لَكَ عَلَيْهِمْ سُلْطَٰنٌ ۚ وَكَفَىٰ بِرَبِّكَ وَكِيلًا ﴿٦٥﴾

**﴾65﴿ നിശ്ചയമായും, എന്റെ അടിയാൻമാർ-അവരുടെ മേൽ നിനക്ക് ഒരധികാരശക്തിയുമില്ല.' (കാര്യങ്ങൾ) ഭരമേല്പിക്കപ്പെടുന്നവനായി നിന്റെ റബ്ബ്തന്നെ മതിതാനും!**

---

﴾61﴿ وَإِذْقُلْنَا നാം പറഞ്ഞ സന്ദർഭം لِلْمَلَائِكَةِ മലക്കുകളോട് اسْجُدُوا നിങ്ങൾ സുജൂദ് ചെയ്യുവിൻ لِآدَمَ ആദമിന് فَسَجَدُوا എന്നിട്ട് (അപ്പോൾ) അവർ സുജൂദ് ചെയ്തു إِلَّا إِبْلِيسَ ഇബ്ലീസ് ഒഴികെ قَالَ അവൻ പറഞ്ഞു أَأَسْجُدُ ഞാൻ സുജൂദ് ചെയ്യുകയോ, ചെയ്യുമോ لِمَنْ خَلَقْتَ നീ സൃഷ്ടിച്ചവന് طِينًا കളിമണ്ണാൽ ﴾62﴿ قَالَ അവൻ പറഞ്ഞു أَرَأَيْتَكَ നീ കണ്ടുവോ (പറഞ്ഞുതരുക) هَٰذَا الَّذِي ഈയൊരുവനെ, യാതൊരുവൻ كَرَّمْتَ നീ ആദരിച്ചു عَلَيَّ എന്നെക്കാൾ لَئِنْ أَخَّرْتَنِ തീർച്ചയായും എന്നെ നീ പിന്തിച്ചു (ഒഴിവാക്കിത്തന്നു)വെങ്കിൽ إِلَىٰ يَوْمِ നാൾവരേക്ക് الْقِيَامَةِ കിയാമത്തിന്റെ لَأَحْتَنِكَنَّ ഞാൻ അടക്കി ഒടുക്കും (ഒതുക്കും), അധികാരം നടത്തും, പറ്റെ നശിപ്പിക്കും ذُرِّيَّتَهُ അവന്റെ സന്തതികളെ إِلَّا قَلِيلًا അല്പമൊഴികെ, കുറച്ചല്ലാതെ ﴾63﴿ قَالَ അവൻ പറഞ്ഞു اذْهَبْ നീ പോകുക فَمَنْ എന്നാൽ ആർ, വല്ലവനും تَبِعَكَ നിന്നെ തുടർന്ന്, നിന്നെ പിൻതുടർന്നുവോ مِنْهُمْ അവരിൽ നിന്ന് فَإِنَّ എന്നാൽ നിശ്ചയമായും جَهَنَّمَ ജഹന്നം, നരകം جَزَاؤُكُمْ നിങ്ങളുടെ പ്രതിഫലമാകുന്നു جَزَاءً ഒരു പ്രതിഫലം مَوْفُورًا നിറവേറ്റിക്കൊടുക്കപ്പെട്ട, പൂർത്തിയാക്കപ്പെട്ട (പൂർണമായ) ﴾64﴿ وَاسْتَفْزِزْ നീ ഇളക്കിവിടുകയും ചെയ്യുക مَنِ اسْتَطَعْتَ നിനക്ക് സാധിച്ചവരെ مِنْهُمْ അവരിൽ നിന്ന് بِصَوْتِكَ നിന്റെ ശബ്ദം കൊണ്ട് وَأَجْلِبْ വിളിച്ചു കൂട്ടുക (ഒച്ചപ്പാടുണ്ടാക്കുക-ശേഖരിച്ചു കൂട്ടുക)യും ചെയ്യുക عَلَيْهِمْ അവർക്കെതിരെ, അവരുടെമേൽ (എതിരായി) بِخَيْلِكَ നിന്റെ കുതിര(പ്പട്ടാളം) കൊണ്ട്, കുതിരപ്പടയെ وَرَجِلِكَ നിന്റെ കാലാൾ (പട്ടാളം) കൊണ്ടും, കാലാൾപ്പടയെയും وَشَارِكْهُمْ അവരോട് നീ പങ്കുചേരുകയും ചെയ്യുക فِي الْأَمْوَالِ സ്വത്തുക്കളിൽ وَالْأَوْلَادِ മക്കളിലും وَعِدْهُمْ അവരോട് നീ വാഗ്ദാനവും ചെയ്യുക وَمَا يَعِدُهُمُ അവരോട് വാഗ്ദാനം ചെയ്കയില്ലതാനും الشَّيْطَانُ പിശാച് إِلَّا غُرُورًا വഞ്ചന (കൃത്രിമം) അല്ലാതെ ﴾65﴿ إِنَّ عِبَادِي നിശ്ചയമായും എന്റെ അടിയാൻമാർ لَيْسَ لَكَ നിനക്കില്ല عَلَيْهِمْ അവരുടെമേൽ, അവർക്കെതിരെ سُلْطَانٌ ഒരു അധികാരവും, അധികാരശക്തി وَكَفَىٰ മതിതാനും بِرَبِّكَ നിന്റെ റബ്ബ് (തന്നെ) وَكِيلًا ഭരമേൽപിക്കപ്പെടുന്നവനായി (ഉത്തരവാദപ്പെട്ടവനായി)

---

62-ാം വചനത്തിൽ إِلَّا قَلِيلًا (അൽപം ആളുകളൊഴികെ) എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം അല്ലാഹുവിന്റെ അടിയാൻമാരായ ആളുകളാണെന്ന് 65-ാം വചനത്തിൽ നിന്ന് മനസ്സിലാക്കാം. അതായത് പിശാചിന്റെ ഇംഗിതങ്ങൾക്ക് അടിമപ്പെടുവാൻ കൂട്ടാക്കാത്ത സജ്ജനങ്ങളോട് അവന്റെ അധികാരശക്തിയോ കുസൃതിയോ വിലപ്പോകുകയില്ലെന്ന്

താൽപര്യം. 'നിഷ്കളങ്കരായ നിന്റെ അടിയാൻമാരൊഴിച്ച് ബാക്കിയുള്ളവരെയാണ് ഞാൻ വഴിപിഴപ്പിക്കുക' എന്ന് ഇബ്ലീസും, 'നിന്നെ പിൻപറ്റിയ വഴികെട്ടവരുടെ മേലല്ലാതെ നിനക്കൊരു അധികാരശക്തിയുമില്ല.' എന്ന് അല്ലാഹുവും പറഞ്ഞതായി സൂ: 'ഹിജ്ർ 40,42 വചനങ്ങളിൽ പ്രസ്താവിച്ചതും ഈ നല്ല അടിയാൻമാരെക്കുറിച്ചുതന്നെ. മനുഷ്യരെ വഴിപിഴപ്പിക്കുവാൻ നിനക്ക് കഴിയുന്ന എല്ലാ മാർഗങ്ങളും നിർവിഘ്നം നടത്തുവാൻ നിനക്ക് സ്വാതന്ത്ര്യമുണ്ട്. പക്ഷേ, നീ എന്ത്തന്നെ പ്രയോഗിച്ചാലും എന്റെ നിഷ്കളങ്കരായ നല്ല അടിയാൻമാരെ വശീകരിക്കുവാനും, വഴിപിഴപ്പിക്കുവാനും, നിനക്ക് സാധ്യമാകുന്നതല്ല. നിന്റെ ദുഷ്പ്രേരണകൾക്ക് അടിമപ്പെടുന്നവരെ മാത്രമെ നിന്റെ കെണിയിൽ പെടുത്തുവാൻ നിനക്ക് കഴിയുകയുള്ളൂ. എന്നത്രെ ഇബ്ലീസിനോട് അല്ലാഹു പറഞ്ഞതിന്റെ ചുരുക്കം. ഇബ്ലീസിന്റെ ശബ്ദകോലാഹലങ്ങളും, കാലദേശങ്ങൾക്കനുസരിച്ച പരിഷ്കൃതങ്ങളായ പ്രചരണ പരിപാടികളുംകൊണ്ട് അന്തരീക്ഷം മുറ്റിനിൽക്കുന്ന ഇക്കാലത്ത്-അവന്റെ വക്താക്കളും, സഹകാരികളും, അനുയായികളുമായ ജനക്കൂട്ടം ധാരാളക്കണക്കിൽ വർധിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്തു-അവന്റെ ശബ്ദത്തെയും, കുതിരപ്പടയെയും കാലാൾപ്പടയെയും, കുറിച്ച് വിശേഷിച്ചൊന്നും പറയേണ്ടുന്ന ആവശ്യമില്ല. അൽപം സത്യവിശ്വാസവും നിഷ്കളങ്കബുദ്ധിയുമുള്ള ഏവർക്കും ഊഹിച്ചറിയാവുന്നതാണ്.

ധനത്തിന്റെ സമ്പാദനം, വിനിയോഗം, ക്രയവിക്രയം, മക്കളുടെ പരിപാലനം, പരിശീലനം, ശിക്ഷണം, പഠനം ആദിയായ തുറകളിലെല്ലാം അല്ലാഹുവിന്റെ നിയമനിർദേശങ്ങൾക്കും പ്രീതിക്കും വിരുദ്ധമായി പ്രവർത്തിക്കുമാറ് മനുഷ്യരിൽ ദുഷ്പ്രേരണയും സ്വാധീനവും ചെലുത്തുക എന്നത്രെ മനുഷ്യരുടെ സ്വത്തുക്കളിലും മക്കളിലും പങ്കുചേർന്നുകൊള്ളുക എന്ന് പറഞ്ഞതിന്റെ താൽപര്യം. (കൂടുതൽ വിവരം സൂ: നിസാഉ്: 118- 120 വചനങ്ങളിലും വ്യാഖ്യാനത്തിലും കാണുക) പിശാചിന് മനുഷ്യരെ വഴിപിഴപ്പിക്കുവാനുള്ള മാർഗങ്ങൾ സുലഭമാണെങ്കിലും അതിൽ നിന്നെല്ലാം രക്ഷപ്രാപിക്കുവാനുള്ള ഏകമാർഗവും കൂടി وَ كَفَىٰ بِرَبِّكَ وَكِيلًا (ഭരമേൽപിക്കപ്പെടുന്നവനായി അല്ലാഹു തന്നെ മതി) എന്ന വാക്യത്തിലൂടെ അല്ലാഹു സൂചിപ്പിച്ചിരിക്കുന്നു. അതെ, പിശാചിനെ കൈകാര്യകർത്താവാക്കാതെ, അല്ലാഹുവിൽ മാത്രം എല്ലാം അർപിക്കുകയും, അവന്റെ കൈകാര്യങ്ങൾക്ക് വിധേയമായി നിലകൊള്ളുകയും ചെയ്യുന്നപക്ഷം, പിശാചിന്റെ വലയിൽ അകപ്പെടാതെ രക്ഷപ്പെടാം എന്നത്രെ ആ സൂചന.

رَّبُّكُمُ ٱلَّذِى يُزۡجِى لَكُمُ ٱلۡفُلۡكَ فِى ٱلۡبَحۡرِ لِتَبۡتَغُواْ مِن فَضۡلِهِۦٓۚ إِنَّهُۥ كَانَ بِكُمۡ رَحِيمًا ﴿٦٦﴾

**﴿66﴾ നിങ്ങളുടെ റബ്ബ് നിങ്ങൾക്ക് വേണ്ടി സമുദ്രത്തിൽ കപ്പലിനെ ചലിപ്പിച്ചുതരുന്നവനത്രെ. അവന്റെ അനുഗ്രഹത്തിൽ നിന്നും നിങ്ങൾ തേടുവാൻ വേണ്ടി, നിശ്ചയമായും അവൻ, നിങ്ങളിൽ കരുണയുള്ളവനാകുന്നു.**

وَإِذَا مَسَّكُمُ ٱلضُّرُّ فِى ٱلۡبَحۡرِ ضَلَّ مَن تَدۡعُونَ إِلَّآ إِيَّاهُۖ فَلَمَّا نَجَّىٰكُمۡ إِلَى

**﴿67﴾ സമുദ്രത്തിൽവെച്ച് നിങ്ങൾക്ക് ഉപദ്രവം ബാധിച്ചാൽ നിങ്ങൾ വിളി (ച്ചുപ്രാർഥി)ക്കുന്നവർ (നിങ്ങളുടെ മനസ്സുകളിൽ നിന്ന്)**

ٱلْبَرِّ أَعْرَضْتُمْ

**അപ്രത്യക്ഷമാകും- അവൻ (മാത്രം) ഒഴികെ. എന്നാൽ, അവൻ നിങ്ങളെ കരയിലേക്ക് രക്ഷപ്പെടുത്തുമ്പോൾ, നിങ്ങൾ തിരിഞ്ഞു കളയുകയായി!**

وَكَانَ ٱلْإِنسَـٰنُ كَفُورًا ﴿٦٧﴾

**മനുഷ്യൻ നന്ദികെട്ടവനാകുന്നു താനും!**

---

《66》 رَبُّكُمُ നിങ്ങളുടെ റബ്ബ് الَّذِي يُزْجِي ഇളക്കി (ചലിപ്പിച്ചു)വിടുന്ന (തെളിക്കുന്ന)വനത്രെ لَكُمُ നിങ്ങൾക്കുവേണ്ടി الْفُلْكَ കപ്പലിനെ فِي الْبَحْرِ സമുദ്രത്തിൽ لِتَبْتَغُوا നിങ്ങൾ തേടു(അന്വേഷിക്കു)വാൻ വേണ്ടി مِنْ فَضْلِهِ അവന്റെ ദയവിൽ (അനുഗ്രഹത്തിൽ) നിന്ന് إِنَّهُ كَانَ നിശ്ചയമായും അവൻ ആകുന്നു بِكُمْ നിങ്ങളിൽ നിങ്ങളെപ്പറ്റി നിങ്ങളോട് رَحِيمًا കരുണയുള്ളവൻ 《67》 وَإِذَا مَسَّكُمُ നിങ്ങളെ സ്പർശി(ബാധി)ച്ചാൽ الضُّرُّ ഉപദ്രവം, കഷ്ടത فِي الْبَحْرِ സമുദ്രത്തിൽ ضَلَّ വഴിതെറ്റി (മറഞ്ഞു-അപ്രത്യക്ഷമായി)പോകും مَنْ تَدْعُونَ നിങ്ങൾ വിളിക്കുന്ന (പ്രാർഥിക്കുന്ന)വർ إِلَّا إِيَّاهُ അവൻ ഒഴികെ فَلَمَّا نَجَّاكُمْ എന്നാലവൻ നിങ്ങളെ രക്ഷപ്പെടുത്തുമ്പോൾ إِلَى الْبَرِّ കരയിലേക്ക് أَعْرَضْتُمْ നിങ്ങൾ തിരിഞ്ഞു (അവഗണിച്ചു) കളയുന്നതാണ് وَكَانَ الْإِنْسَانُ മനുഷ്യൻ ആകുന്നു كَفُورًا നന്ദികെട്ടവൻ.

---

മനുഷ്യർക്ക് ഉപജീവന മാർഗങ്ങൾ അന്വേഷിക്കുവാനും സമ്പാദിക്കുവാനും വേണ്ടി സമുദ്രത്തിലൂടെ കപ്പൽ യാത്ര നടത്തുവാനുള്ള സൗകര്യങ്ങൾ സജ്ജീകരിച്ചു തന്നിട്ടുള്ളവൻ ആരാണോ അവനാണ് നിങ്ങളുടെ റബ്ബ് എന്ന് അല്ലാഹു ഉണർത്തുന്നു. അഥവാ ഈ ഒരു കാര്യത്തെപ്പറ്റി ചിന്തിച്ചാൽതന്നെ അവനാണ് നിങ്ങളുടെ ഏക റബ്ബ് എന്നും, അത് അവൻ നിങ്ങൾക്ക് ചെയ്തു തന്ന വമ്പിച്ച ഒരനുഗ്രഹമാണെന്നും നിങ്ങൾക്ക് വ്യക്തമാകുമെന്ന് താൽപര്യം. പക്ഷേ, അനുഗ്രഹത്തിന് സദാ നന്ദി ചെയ്വാൻ കടപ്പെട്ട മനുഷ്യൻ നന്ദിക്കുപകരം നന്ദികേട് കാണിക്കുകയാണ് ചെയ്യുന്നതെന്നും തുടർന്നുകൊണ്ട് ചൂണ്ടിക്കാട്ടിയിരിക്കുന്നു. അതായത് സമുദ്രത്തിൽ വെച്ച് കാറ്റും കോളുംപോലെയുള്ള വല്ല അത്യാപത്തുകളും നേരിടുമ്പോൾ, ബഹുദൈവ വിശ്വാസികളായ ആളുകൾ തങ്ങളുടെ ദൈവങ്ങളെയും, ആരാധ്യൻമാരെയുമെല്ലാം മറന്നുകളയുന്നു. എന്നിട്ട് അല്ലാഹുവിനെ മാത്രം വിളിച്ചു രക്ഷക്കായി പ്രാർഥിക്കുകയും ചെയ്യുന്നു. ആപത്തിൽ നിന്ന് രക്ഷപ്പെട്ടു കഴിഞ്ഞാലാകട്ടെ, വീണ്ടും പഴയ നില തന്നെ തുടരുകയും ചെയ്യും. ഇതെത്ര മാത്രം കടുത്ത നന്ദികേടാണെന്ന് ആലോചിച്ചുനോക്കുക! ഇത്തരം നന്ദികെട്ട മനുഷ്യരെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:-

أَفَأَمِنتُمْ أَن يَخْسِفَ بِكُمْ جَانِبَ ٱلْبَرِّ أَوْ يُرْسِلَ عَلَيْكُمْ حَاصِبًا ثُمَّ لَا

**《68》 അപ്പോൾ (ഹേ, കൂട്ടരേ,) നിങ്ങൾ നിർഭയരായിരിക്കുകയാണോ? കരയുടെ ഭാഗത്ത് നിങ്ങളെ അവൻ ആഴ്ത്തിക്കളയുന്നതിനെ! അല്ലെങ്കിൽ, നിങ്ങളുടെമേൽ വല്ല**

تَجِدُواْ لَكُمْ وَكِيلًا ﴿٦٨﴾

ചരൽമഴയും അവൻ അയക്കുന്നതിനെ! പിന്നെ നിങ്ങൾക്ക് (കാര്യങ്ങൾ) ഭരമേല്പിക്കപ്പെടുന്ന ഒരാളെയും നിങ്ങൾ കണ്ടെത്താതിരിക്കുകയും (ചെയ്യുന്നതിനെ)!

أَمْ أَمِنتُمْ أَن يُعِيدَكُمْ فِيهِ تَارَةً أُخْرَىٰ فَيُرْسِلَ عَلَيْكُمْ قَاصِفًا مِّنَ ٱلرِّيحِ فَيُغْرِقَكُم بِمَا كَفَرْتُمْ ۙ ثُمَّ لَا تَجِدُواْ لَكُمْ عَلَيْنَا بِهِۦ تَبِيعًا ﴿٦٩﴾

《69》 അതല്ല, നിങ്ങൾ നിർഭയരായിരിക്കുകയാണോ? അതിൽ [സമുദ്രത്തിൽ] മറ്റൊരു പ്രാവശ്യം നിങ്ങളെ (വീണ്ടും) മട(ക്കി എത്തി)ക്കുന്നതിനെ! എന്നിട്ട് ഒരു (ശക്തിയായ) കൊടുങ്കാറ്റ് നിങ്ങളുടെമേൽ അവൻ അയച്ചു നിങ്ങൾ നന്ദികേട് കാണിച്ചതിന്ന് നിങ്ങളെ മുക്കിക്കൊന്നു കളയുന്നതിനെ! പിന്നെ നിങ്ങൾ, നമുക്കെതിരിൽ അതിനെപ്പറ്റി (നടപടി എടുക്കുവാൻ) പിന്നാലെ കൂടുന്ന ഒരാളെയും നിങ്ങൾക്ക് കണ്ടെത്താതിരിക്കുകയും (ചെയ്യുന്നതിനെ)!

---

《68》 أَفَأَمِنتُمْ അപ്പോൾ നിങ്ങൾ നിർഭയരായിരിക്കുന്നുവോ أَن يَخْسِفَ അവൻ ആഴ്ത്തിക്കളയുന്നതിനെ بِكُمْ നിങ്ങളെ, നിങ്ങളെയും കൊണ്ട് جَانِبَ ഭാഗത്ത്, ഭാഗത്തെ الْبَرِّ കരയുടെ أَوْ يُرْسِلَ അല്ലെങ്കിൽ അയക്കുന്നതിനെ عَلَيْكُمْ നിങ്ങളിൽ, നിങ്ങളുടെമേൽ حَاصِبًا വല്ല ചരൽ വർഷവും, ഒരു ചരൽമഴ, കൊടുങ്കാറ്റ് ثُمَّ لَا تَجِدُوا പിന്നെ നിങ്ങൾ കണ്ടെത്താതെയും لَكُمْ നിങ്ങൾക്ക് وَكِيلًا ഭരമേൽപിക്കപ്പെടുന്നവനെ (ഏറ്റെടുക്കുന്നവനെ) 《69》 أَمْ അതോ, അതല്ല, അല്ലാത്തപക്ഷം أَمِنتُمْ നിങ്ങൾ നിർഭയരായോ أَن يُعِيدَكُمْ അവൻ നിങ്ങളെ മടക്കുന്ന (ആവർത്തിക്കുന്ന)തിനെ فِيهِ അതിൽ تَارَةً പ്രാവശ്യം أُخْرَى വേറെ, മറ്റു فَيُرْسِلَ എന്നിട്ട് അയക്കുകയും عَلَيْكُمْ നിങ്ങളുടെമേൽ قَاصِفًا ഒരു കഠോരമായത്, രൂക്ഷമായത് مِنَ الرِّيحِ കാറ്റിൽ നിന്ന് فَيُغْرِقَكُمْ എന്നിട്ട് നിങ്ങളെ മുക്കി നശിപ്പിക്കുക بِمَا كَفَرْتُمْ നിങ്ങൾ അവിശ്വസിച്ച (നന്ദികേട് കാണിച്ച)തിന് (പകരം) ثُمَّ لَا تَجِدُوا പിന്നെ നിങ്ങൾ കണ്ടെത്താതെയും لَكُمْ നിങ്ങൾക്ക് عَلَيْنَا നമ്മുടെമേൽ, നമുക്കെതിരെ بِهِ അതിനെപ്പറ്റി, അതിന് تَبِيعًا പിന്നാലെ കൂടുന്ന ഒരാളെയും

---

സാരം:-മേൽ സൂചിപ്പിച്ച പ്രകാരം ആപത്തുകളിൽ നിന്ന് രക്ഷപ്പെട്ടു കരയിൽ എത്തിച്ചേർന്നാൽ വീണ്ടും പഴയ ശിർക്കിലേക്ക്തന്നെ മടങ്ങുകയാണല്ലോ നിങ്ങൾ ചെയ്യുന്നത്. അപ്പോൾ, മേലിൽ അങ്ങിനെയുള്ള ആപത്തുകളിലൊന്നും പെടുത്തുവാൻ അല്ലാഹുവിന് കഴിയുകയില്ലെന്നാണോ നിങ്ങളുടെ വിചാരം?! ഉദാഹരണമായി: കരയിൽ എത്തിയശേഷം നിങ്ങളെ ഭൂമിയിൽ ആഴ്ത്തിക്കളയുക, അല്ലെങ്കിൽ, നിങ്ങളിൽ വല്ല ചരൽമ

ഴയും വർഷിപ്പിച്ചു നശിപ്പിക്കുക, അല്ലെങ്കിൽ എനിയും ഒരു തവണ നിങ്ങളെ സമുദ്രത്തിലേക്ക് തിരിച്ചുവരുത്തി വീണ്ടും ഒരു കൊടുങ്കാറ്റയച്ചു നിങ്ങളുടെ നന്ദികേടിന് പകരം നിങ്ങളെ മുക്കിക്കൊല്ലുക മുതലായവയൊന്നും സംഭവിക്കുകയില്ലെന്നും, മേലിൽ അങ്ങിനെയൊന്നും നിങ്ങൾക്ക് ഭയപ്പെടാനില്ലെന്നുമാണോ നിങ്ങൾ കരുതുന്നത്! അങ്ങിനെ വല്ലതും സംഭവിക്കുന്നപക്ഷം, നിങ്ങളുടെ കാര്യം ഏറ്റെടുക്കുവാനോ നിങ്ങളെ സഹായിക്കുവാനോ ആരും ഉണ്ടായിരിക്കില്ല. അതിന്റെ പേരിൽ അല്ലാഹുവിനെതിരെ വല്ല അനന്തര നടപടിയും എടുക്കുവാനും നിങ്ങൾക്ക് ആരെയും കിട്ടുകയില്ല.

മക്കാവിജയത്തിൽ ഖുറൈശികൾ ഇസ്ലാമിന് കീഴൊതുങ്ങിയ അവസരത്തിൽ ഇക്രിമത്തുബ്നു അബീജഹ്ൽ (റ) നബി (സ)യിൽ നിന്ന് ഓടി രക്ഷപ്പെടുവാൻ വേണ്ടി ഒരു കപ്പലിൽ കയറി അബീസീനിയയിലേക്ക് യാത്രയായി. സമുദ്രത്തിൽവെച്ചു കപ്പൽ ഒരു കൊടുങ്കാറ്റിലും കോളിലും അകപ്പെട്ടു. ഈ സമയത്ത് അല്ലാഹുവിനോട്മാത്രം പ്രാർഥിക്കുന്നത്കൊണ്ടല്ലാതെ ഫലമില്ലെന്ന് കപ്പലിലുള്ളവർ തമ്മിൽ തമ്മിൽ പറഞ്ഞു. ഇത് കേട്ടപ്പോൾ, സമുദ്രത്തിൽ രക്ഷനൽകുവാൻ അല്ലാഹു മാത്രമാണുള്ളതെങ്കിൽ, കരയിലും അങ്ങിനെ തന്നെ ആയിരിക്കുവാനേ നിവൃത്തിയുള്ളൂവെന്ന് ഇക്രിമഃ (റ) യുടെ ഹൃദയം അദ്ദേഹത്തോട് മന്ത്രിച്ചു. അദ്ദേഹം സ്വയം പറഞ്ഞു: 'അല്ലാഹുവേ! ഈ ആപത്തിൽ നിന്ന് നീ എന്നെ രക്ഷപ്പെടുത്തിത്തന്നാൽ, നിശ്ചയമായും ഞാൻ, മുഹമ്മദിന്റെ അടുക്കൽ ചെന്നു എന്റെ കൈ അദ്ദേഹത്തിന്റെ കൈയിൽ വെക്കുമെന്ന് (ഇസ്ലാമിന്റെ പ്രതിജ്ഞ ചെയ്യുമെന്നു) ഞാനിതാ കരാർ ചെയ്യുന്നു.' പ്രസ്തുത ആപത്തിൽ നിന്ന് രക്ഷ കിട്ടിയപ്പോൾ, അദ്ദേഹം നബി ﷺ യുടെ അടുക്കലേക്ക് മടങ്ങി വന്നു മുസ്ലിമാകുകയും ചെയ്തു. ഇസ്ലാമിനുവേണ്ടി വളരെ ധീരമായ സേവനങ്ങൾ അനുഷ്ഠിച്ച ഒരു യുവസ്വഹാബിയായിത്തീർന്നു ഇക്രിമഃ (റ).

۞ وَلَقَدْ كَرَّمْنَا بَنِىٓ ءَادَمَ وَحَمَلْنَٰهُمْ فِى ٱلْبَرِّ وَٱلْبَحْرِ وَرَزَقْنَٰهُم مِّنَ ٱلطَّيِّبَٰتِ وَفَضَّلْنَٰهُمْ عَلَىٰ كَثِيرٍ مِّمَّنْ خَلَقْنَا تَفْضِيلًا ﴿٧٠﴾

**﴿70﴾ തീർച്ചയായും, ആദമിന്റെ സന്തതികളെ (മനുഷ്യരെ) നാം ആദരിച്ചിട്ടുണ്ട്; കരയിലും കടലിലും അവരെ നാം [വാഹനം] കയറ്റുകയും ചെയ്തിരിക്കുന്നു; നല്ല [വിശിഷ്ട] വസ്തുക്കളിൽനിന്നും അവർക്ക് നാം ആഹാരം നൽകുകയും ചെയ്തിരിക്കുന്നു; നാം സൃഷ്ടിച്ചിട്ടുള്ളവരിൽ മിക്കവരെക്കാളും ഒരു വലിയ ശ്രേഷ്ഠത അവർക്ക് നാം നൽകുകയും ചെയ്തിരിക്കുന്നു.**

---

﴿70﴾ وَلَقَدْ തീർച്ചയായും ഉണ്ട് كَرَّمْنَا നാം ആദരിക്കുക - മാനിക്കുക (ഉണ്ടായിട്ടുണ്ട്) بَنِي آدَمَ ആദമിന്റെ മക്കളെ وَحَمَلْنَا നാം വഹിക്കു(കയറ്റുക)യും ചെയ്തിരിക്കുന്നു هُمْ അവരെ فِي الْبَرِّ കരയിൽ وَالْبَحْرِ കടലി(സമുദ്രത്തി)ലും وَرَزَقْنَاهُمْ അവർക്ക് നാം (ആഹാരം - ഉപജീവനം) നൽകുകയും ചെയ്തിരിക്കുന്നു مِنَ الطَّيِّبَاتِ നല്ല (വിശിഷ്ട) വസ്തുക്കളിൽ നിന്ന് وَفَضَّلْنَاهُمْ അവരെ നാം ശ്രേഷ്ഠരാക്കുക(മെച്ചപ്പെടുത്തുക)യും ചെയ്തി

രിക്കുന്നു عَلَىٰ كَثِيرٍ പലരെയും (മിക്കവരെയും, അധികത്തെയും)കാൾ مِّمَّنْ خَلَقْنَا നാം സൃഷ്ടിച്ചവരിൽ നിന്ന് تَفْضِيلًا ഒരു ശ്രേഷ്ഠമാക്കൽ, മെച്ചപ്പെടുത്തൽ

---

ആദം സന്തതികളാകുന്ന മനുഷ്യവർഗത്തിന് അല്ലാഹു ചെയ്തുകൊടുത്തിട്ടുള്ള ചില പ്രത്യേകാനുഗ്രഹങ്ങളെക്കുറിച്ചാണ് പ്രസ്താവിക്കുന്നത്:

(1) അവരെ നാം ആദരിച്ചിരിക്കുന്നുവെന്ന്. ഇതരജീവികളിൽ നിന്നും വ്യത്യസ്തമായി മനുഷ്യർക്ക് പ്രകൃത്യാ ലഭിച്ചിട്ടുള്ള എല്ലാ വിശേഷതകളും ഇതിൽ ഉൾപ്പെടുന്നു. ഇരുകാലുകളിൽ നിവർന്ന് നിൽക്കുകയും നടക്കുകയും ചെയ്യുന്ന ശരീരപ്രകൃതി, കാര്യങ്ങൾ ഗ്രഹിച്ചറിയുവാനുള്ള വിവേചനശക്തി, പഞ്ചേന്ദ്രിയങ്ങൾ മുഖേന കാര്യങ്ങളെ വിലയിരുത്തുവാനുള്ള ഗ്രഹണശക്തി, ഭൂത-വർത്തമാന-ഭാവി കാലങ്ങളെക്കുറിച്ച് ചിന്തിക്കുവാനുള്ള കഴിവ്, ഇതരജീവികളെ അടക്കിഭരിക്കുവാനുള്ള പ്രാപ്തി, ഭൂവിഭവങ്ങളെ ചൂഷണം ചെയ്യുവാനുള്ള സാമർഥ്യം, കൈകൊണ്ട് ഭക്ഷണപദാർഥങ്ങൾ എടുത്തുതിന്നുവാനുള്ള കഴിവ്, ഇതരജീവികൾക്കൊന്നും സാധ്യമല്ലാത്ത എത്രയോ കാര്യങ്ങൾ ചെയ്വാൻ സാധിക്കുമാറുള്ള ശരീരഘടന, വേഷഭൂഷാദി അലങ്കാരങ്ങളും സൗന്ദര്യവിഭവങ്ങളും ആസ്വദിക്കുവാനുള്ള വാസനയും കഴിവും, വിവിധ ജീവിതമാർഗങ്ങൾ അന്വേഷിക്കുവാനുള്ള സാമർഥ്യം, എഴുത്തും വായനയും ശീലിക്കുവാനും ഉപയോഗപ്പെടുത്തുവാനുമുള്ള സാധ്യത, സംസാരശേഷി എന്നിത്യാദി എത്രയോ കാര്യങ്ങൾ ഇതിനു ഉദാഹരണങ്ങളാകുന്നു.

(2) കരയിലും, കടലിലും അവരെ നാം വഹിച്ചു -അഥവാ വാഹനത്തിൽ കയറ്റിക്കൊണ്ടുപോയിരിക്കുന്നുവെന്ന്. വായുവിലൂടെയും, ശൂന്യാകാശത്തിലൂടെയും മനുഷ്യൻ സഞ്ചരിക്കുന്ന പതിവ് മുൻകാലത്തില്ലാത്തതുകൊണ്ട് അത് രണ്ടിനെക്കുറിച്ചും പ്രത്യേകം എടുത്തു പറയപ്പെട്ടില്ലെങ്കിലും അതതു കാലത്ത് മനുഷ്യന് യഥേഷ്ടം സഞ്ചാരം ചെയ്വാനുതകുന്ന വിവിധതരം വാഹനങ്ങൾ ഏർപ്പെടുത്തിക്കൊടുക്കുകയും ആ വാഹനങ്ങൾ വഴി സഞ്ചരിക്കുവാനുള്ള സാഹചര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കുകയും ചെയ്തിട്ടുള്ളതിനെയാണിത് സൂചിപ്പിക്കുന്നത്. വാഹനങ്ങൾ ജീവജന്തുക്കളായിരുന്നാലും, മനുഷ്യനിർമിത വസ്തുക്കളായിരുന്നാലും അവയെ അവന് വിധേയമാക്കിക്കൊടുത്തതും, നിർമാണത്തിന് വേണ്ടുന്ന സാധനസാമഗ്രികളും, സംവിധാനങ്ങളും ശരിപ്പെടുത്തിക്കൊടുക്കുന്നതും അല്ലാഹുവാണല്ലോ.

(3) നല്ല വിശിഷ്ടമായ ആഹാരവസ്തുക്കളെ നാം അവർക്ക് നൽകിയിരിക്കുന്നുവെന്ന്. ഹൃദ്യവും, രുചികരവും, പോഷകകരവുമായ എല്ലാ ഭക്ഷ്യപദാർഥങ്ങളും, ധാന്യങ്ങൾ, ഫലങ്ങൾ, മൽസ്യമാംസങ്ങൾ തുടങ്ങിയ എല്ലാ ഭക്ഷ്യവിഭവങ്ങളുംالطَّيِّبَات (നല്ല വിശിഷ്ട വസ്തുക്കൾ) എന്ന വാക്കിൽ ഉൾപ്പെട്ടിരിക്കുന്നു.

(4) നാം സൃഷ്ടിച്ച വസ്തുക്കളിൽ മിക്കതിനെക്കാളും അവരെ നാം ശ്രേഷ്ഠമാക്കിവെച്ചിരിക്കുന്നുവെന്ന്. മേൽവിവരിച്ചതുപോലെയുള്ള പ്രകൃതിവിഭവങ്ങൾക്ക്പുറമെ, ഐഹിക ജീവിതത്തിൽവെച്ച് ബുദ്ധിയും, അറിവും, പരിചയവും ഉപയോഗപ്പെടുത്തിക്കൊണ്ട് പുരോഗമനപരവും, സാൻമാർഗികവുമായ ജീവിതം നയിക്കുവാനും ആത്മീയ പുരോഗതി നേടി പാരത്രിക മോക്ഷം ലഭിക്കുവാനും മനുഷ്യന് സാധ്യമാക്കിയിരിക്കുന്നതും മനുഷ്യന്റെ സവിശേഷത തന്നെ.

എല്ലാവിധ സൃഷ്ടികളിലും വെച്ച് ശ്രേഷ്ഠനാണ് മനുഷ്യൻ എന്ന് പലരും പ്രസ്താ

വിച്ചു കാണാറുണ്ട്. പുരോഗമനവാദികളെന്ന് അഭിമാനിക്കുന്ന ചിലരിൽ ഈ ധാരണ കുറേക്കൂടി ശക്തമായിട്ടാണ് കാണപ്പെടുന്നത്. അങ്ങിനെയുള്ള ചില വ്യക്തികൾ മനുഷ്യസൃഷ്ടിയുടെ മഹത്വങ്ങൾ വിവരിക്കുന്നത് കണ്ടാൽ, മനുഷ്യൻ പുരോഗമിച്ചു പുരോഗമിച്ചു അല്ലാഹുവിന്റെ ഉന്നതപദവി വരേക്കും എത്തിച്ചേർന്നേക്കുമെന്ന് തോന്നിപ്പോകും! (**تعالى الله عن ذلك**) അതേ സമയത്ത് മലക്കുകളെപ്പറ്റി ഇവർ വർണിക്കുന്നത് കാണുമ്പോൾ, അവർ കേവലം യന്ത്രസമാനമായ ചില ജീവികളാണെന്നും തോന്നിപ്പോകുന്നു!

മറ്റൊരു വിഷയത്തെപ്പറ്റി പ്രസ്താവിച്ചുകൊണ്ടിരിക്കെ– സന്ദർഭവശാൽ– മനുഷ്യന്റെ ശ്രേഷ്ഠതയെ സംബന്ധിച്ച് ചില സൂചനകൾ നൽകുകയല്ല അല്ലാഹു ഈ വചനം മുഖേന ചെയ്തിരിക്കുന്നത്. ഈ വചനത്തിന്റെ ഇതിവൃത്തം തന്നെ മനുഷ്യന്റെ ശ്രേഷ്ഠത വിവരിക്കലത്രെ. ഇതോർത്തുകൊണ്ട് .....وَفَضَّلْنَاهُمْ عَلَى كَثِيرٍ (നാം സൃഷ്ടിച്ചിട്ടുള്ളവരിൽ നിന്ന് മിക്കവരെക്കാളും നാം അവരെ– മനുഷ്യരെ– ശ്രേഷ്ഠമാക്കിയിരിക്കുന്നു) എന്ന വാക്യം ഒന്ന് പരിശോധിച്ചുനോക്കുക. നാം സൃഷ്ടിച്ചവരെക്കാൾ ശ്രേഷ്ഠരാക്കി' എന്നോ മറ്റോ പറയാതെ, 'നാം സൃഷ്ടിച്ചവരിൽ മിക്കവരെക്കാളും ശ്രേഷ്ഠരാക്കി' എന്നേ അല്ലാഹു പറഞ്ഞിട്ടുള്ളൂ. അപ്പോൾ, മനുഷ്യന്റെ അത്രയോ, അല്ലെങ്കിൽ അവനെക്കാൾ അധികമോ ശ്രേഷ്ഠതയുള്ള മറ്റു വല്ല സൃഷ്ടികളും ഉണ്ടാവാം–അഥവാ ഉണ്ടായിരിക്കും–എന്നാണല്ലോ ഇതിൽ നിന്ന് വ്യക്തമാകുന്നത്. പക്ഷേ, ആ സൃഷ്ടി ആരാണെന്നോ, ഏതാണെന്നോ അല്ലാഹു വ്യക്തമാക്കിയിട്ടില്ല. നമ്മുടെ അറിവിൽ പെട്ടിടത്തോളം മനുഷ്യന് പുറമെ, ജിന്നുകളും മലക്കുകളും എന്നിങ്ങനെ രണ്ടു സമുദായമാണ് ബുദ്ധിജീവികളായി വേറെയുള്ളത്. എങ്കിലും, ഈ രണ്ടു വർഗമല്ലാതെ വേറെയും വല്ല ബുദ്ധിവർഗവും ഉണ്ടായിക്കൂടാ എന്നില്ലല്ലോ. ആ രണ്ടു സമുദായത്തെക്കുറിച്ചും വേണ്ടത്ര നമുക്കറിയുകയുമില്ലതാനും.

അല്ലാഹു പറയുന്നു: وَمَا يَعْلَمُ جُنُودَ رَبِّكَ إِلَّا هُوَ(നിന്റെ റബ്ബിന്റെ സൈന്യങ്ങളെ അവനല്ലാതെ അറിയുകയില്ല. 74:31) وَيَخْلُقُ مَا لَا تَعْلَمُونَ (നിങ്ങൾ അറിയാത്തത് അവൻ സൃഷ്ടിക്കുകയും ചെയ്യും. 16:8) يَخْلُقُ اللَّهُ مَا يَشَاءُ (അല്ലാഹു ഉദ്ദേശിക്കുന്നത് അവൻ സൃഷ്ടിക്കുന്നു. 24 :45) يَزِيدُ فِي الْخَلْقِ مَا يَشَاءُ(സൃഷ്ടിയിൽ അവൻ ഉദ്ദേശിക്കുന്നത് അവൻ വർധിപ്പിക്കുന്നു. (35:1) وَمِنْ آيَاتِهِ خَلْقُ السَّمَاوَاتِ وَالْأَرْضِ وَمَا بَثَّ فِيهِمَا مِن دَابَّةٍ (അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതാണ് ആകാശങ്ങളെയും, ഭൂമിയെയും അവ രണ്ടിലും ജീവിയായി അവൻ വിതരണം ചെയ്തിട്ടുള്ളതിനെയും സൃഷ്ടിച്ചത് 42:29) അപ്പോൾ, ആകാശങ്ങളിൽ മലക്കുകളല്ലാത്തതും, നമുക്കറിഞ്ഞുകൂടാത്തതുമായ വേറെയും ജീവിവർഗം ഉണ്ടായിരിക്കുവാൻ സാധ്യതയുണ്ടെന്ന് ഇതൊക്കെ സൂചിപ്പിക്കുന്നു. ആകാശങ്ങളിലുള്ളവരെപ്പറ്റി പൊതുവെ മലക്കുകൾ എന്ന് പറയപ്പെടുമെന്ന് വന്നാലും അവരിൽ പല തരക്കാരും പല പദവിക്കാരും ഉണ്ടെന്നുള്ളതും അനിഷേധ്യമാകുന്നു. ചുരുക്കിപ്പറഞ്ഞാൽ സർവസൃഷ്ടികളെക്കാളും ശ്രേഷ്ഠരാണ് മനുഷ്യരെന്ന് അല്ലാഹു പറഞ്ഞിട്ടില്ല. മനുഷ്യനെപ്പോലെയോ അതിലധികമോ ശ്രേഷ്ഠതയുള്ള വേറെയും സൃഷ്ടികളുണ്ടാവാമെന്നാണ് ഈ വാക്യത്തിൽ നിന്ന് സ്പഷ്ടമാകുന്നതും, ഈ സൃഷ്ടികൾ ഒരു പക്ഷേ, മലക്കുകളല്ലാത്ത വേറെ വല്ല കൂട്ടരുമാവാം. അല്ലെങ്കിൽ മലക്കുകളുടെ വർഗമോ, അവരിൽപെട്ട ഏതെങ്കിലും വിഭാഗമോ ആയിരിക്കാവുന്നതാണ്. അല്ലാഹുവിന്നറിയാം والله اعلم بالصواب

## വിഭാഗം - 8

يَوْمَ نَدْعُوا۟ كُلَّ أُنَاسٍۭ بِإِمَـٰمِهِمْ ۖ فَمَنْ أُوتِىَ كِتَـٰبَهُۥ بِيَمِينِهِۦ فَأُو۟لَـٰٓئِكَ يَقْرَءُونَ كِتَـٰبَهُمْ وَلَا يُظْلَمُونَ فَتِيلًا ﴿٧١﴾

﴾71﴿ എല്ലാ മനുഷ്യരെയും അവരുടെ നേതാവ് സഹിതം നാം വിളിക്കുന്ന ദിവസം (ഓർക്കുക). അപ്പോൾ ആർക്ക് തന്റെ (രേഖാ) ഗ്രന്ഥം തന്റെ വലം കയ്യിൽ നൽകപ്പെടുന്നുവോ അക്കൂട്ടർ അവരുടെ (രേഖാ)ഗ്രന്ഥം വായിക്കുന്നതാണ്. അവർ ഒരു തരിമ്പും (ഒട്ടും) അനീതി ചെയ്യപ്പെടുകയുമില്ല.

وَمَن كَانَ فِى هَـٰذِهِۦٓ أَعْمَىٰ فَهُوَ فِى ٱلْـَٔاخِرَةِ أَعْمَىٰ وَأَضَلُّ سَبِيلًا ﴿٧٢﴾

﴾72﴿ ഇവിടത്തിൽ (ഇഹത്തിൽ) ആർ അന്ധനായിരുന്നുവോ അവൻ പരത്തിലും അന്ധനായിരിക്കും; ഏറ്റവും വഴിപിഴച്ചവനുമായിരിക്കും.

---

﴾71﴿ يَوْمَ ദിവസം نَدْعُو നാം വിളിക്കുന്ന كُلَّ أُنَاسٍ എല്ലാ മനുഷ്യരെയും بِإِمَامِهِمْ അവരുടെ മുമ്പൻ (നേതാവ്) സഹിതം فَمَنْ അപ്പോൾ ആർ أُوتِيَ നൽകപ്പെട്ടു كِتَابَهُ അവന്റെ ഗ്രന്ഥം بِيَمِينِهِ തന്റെ വലങ്കയ്യിൽ فَأُولَٰئِكَ എന്നാൽ ആ കൂട്ടർ, അവർ يَقْرَءُونَ വായിക്കും, വായിച്ചുകൊണ്ടിരിക്കും كِتَابَهُمْ അവരുടെ ഗ്രന്ഥം وَلَا يُظْلَمُونَ അവർ അനീതി (അക്രമം) ചെയ്യപ്പെടുകയുമില്ല فَتِيلًا ഒരു ആരോളം (തരിമ്പും-ഒട്ടും) ﴾72﴿ وَمَنْ كَانَ ആർ ആയിരുന്നാൽ فِي هَٰذِهِ ഇതിൽ (ഇവിടത്തിൽ) أَعْمَىٰ അന്ധൻ فَهُوَ എന്നാലവൻ فِي الْآخِرَةِ പരലോകത്തിൽ أَعْمَىٰ അന്ധനായിരിക്കും وَأَضَلُّ ഏറ്റം(കൂടുതൽ) പിഴച്ചവനും سَبِيلًا വഴി

---

امَام(ഇമാം) എന്ന വാക്കിനാണ് 'നേതാവ്' എന്നർഥം കൽപിച്ചത്. 'മുമ്പിൽ നിലകൊള്ളുന്നത്, പിൻപറ്റപ്പെടുന്നത്, മാതൃക, 'തുറന്ന വഴി' എന്നൊക്കെ അതിന് അർഥങ്ങൾ വരും. ഇവിടെ 'അവരുടെ നേതാവ്' കൊണ്ടുദ്ദേശിക്കപ്പെടുന്നത് ഓരോ മനുഷ്യസമൂഹവും തങ്ങൾക്ക് മാതൃകയായി സ്വീകരിച്ചുവന്നിരുന്ന നേതാക്കളാണെന്നും, അവരുടെ കർമങ്ങൾ രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ഗ്രന്ഥരേഖകളാണെന്നും വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. രണ്ടു വ്യാഖ്യാനങ്ങളും തമ്മിൽ എതിരില്ലതാനും. ഓരോ സമൂഹത്തിനുമുള്ള നബിമാരെയും സാക്ഷികളെയും കർമരേഖകളെയും മഹ്ശറിൽ ഹാജരാക്കുമെന്ന്ക്വുർആൻ വ്യക്തമാക്കിയിട്ടുള്ളതാണ്. (സൂ: സുമർ: 69 ഉം മറ്റും നോക്കുക). വലങ്കയ്യിൽ ഗ്രന്ഥം നൽകപ്പെടുക സജ്ജനങ്ങൾക്കും, ഇടങ്കയ്യിൽ ഗ്രന്ഥം നൽകപ്പെടുക ദുർജ്ജനങ്ങൾക്കുമായിരിക്കും. സജ്ജനങ്ങൾ അവരുടെ ഗ്രന്ഥം കയ്യിൽ കിട്ടുമ്പോൾ, തങ്ങളുടെ സൽകർമങ്ങൾ മുഴുവനും അതിൽ രേഖപ്പെടുത്തപ്പെട്ടിരിക്കുന്നത് കണ്ടുസന്തോഷിക്കുകയും, സാവേശം അത് വായിച്ചുകൊണ്ടിരിക്കുകയും ചെയ്യും. ഇട

ങ്കയ്യിൽ നൽകപ്പെട്ടവരാകട്ടെ, 'അത് കയ്യിൽ കിട്ടാതിരുന്നെങ്കിൽ നന്നായേനേ!' എന്ന് കൊതിച്ചുപോകും. (സൂറഃ അൽഹാക്ക്വഃ 19,20,25,26,27 നോക്കുക.)

സജ്ജനങ്ങൾ സന്തോഷപൂർവം അത് വായിക്കുന്നതിനെപ്പറ്റിയാണ് 'അവർ അവരുടെ ഗ്രന്ഥം വായിക്കും' എന്ന് ഇവിടെ പറഞ്ഞത്. അവരുടെ ഏതെങ്കിലും ഒരു കർമം അതിൽ രേഖപ്പെടുത്താതെയോ, ഏതെങ്കിലും കർമത്തിന് തക്കപ്രതിഫലം നൽകപ്പെടാതെയോ വരുകയില്ല എന്നത്രെ 'അവരോട് തരിമ്പുപോലും അനീതി ചെയ്യപ്പെടുകയില്ല' എന്ന് പറഞ്ഞതിന്റെ താൽപര്യം. فَتِيلًا (ഫതീലൻ) എന്ന വാക്കിനാണ് 'ഒരു തരിമ്പും– അഥവാ ഒട്ടും' എന്ന് നാം അർഥം നൽകിയിരിക്കുന്നത്. ഈ വാക്കിന്റെ അർഥത്തെയും ഉദ്ദേശ്യത്തെയും കുറിച്ചു സൂറഃ നിസാഉ് 49 ന്റെ വ്യാഖ്യാനത്തിൽ മുമ്പ് വിവരിച്ചിട്ടുണ്ട്.

72-ാം വചനത്തിന്റെ സാരം ഇതാണ്: നേർമാർഗം അന്വേഷിക്കുക, ദൃഷ്ടാന്തങ്ങളെപ്പറ്റി ചിന്തിക്കുക, ഉപദേശങ്ങൾ സ്വീകരിക്കുക എന്നിവയൊന്നും ചെയ്യാതെ, ഈ ലോകത്ത് അന്ധരായി കഴിഞ്ഞുകൂടിയവർ പരലോകത്ത് യാതൊരു രക്ഷാമാർഗവും കാണാതെ അന്ധരായിതന്നെ കഴിയേണ്ടിവരും. ഏറ്റവും പിഴച്ചവരും ഏറ്റവും നഷ്ടം പിടിപെട്ടവരുമായിരിക്കും അവർ. സൂറത്തുൽ ഹജ്ജ് 46-ൽ അല്ലാഹു പറയുന്നു: فَإِنَّهَا لَا تَعْمَى الْأَبْصَارُ وَلَٰكِن تَعْمَى الْقُلُوبُ..... (സാരം: കണ്ണുകൾക്കല്ല അന്ധത ബാധിക്കുന്നത്. പക്ഷേ, നെഞ്ചുകളിലുള്ള ഹൃദയങ്ങൾക്കാണ് അന്ധത ബാധിക്കുന്നത്).

وَإِن كَادُوا۟ لَيَفْتِنُونَكَ عَنِ ٱلَّذِىٓ أَوْحَيْنَآ إِلَيْكَ لِتَفْتَرِىَ عَلَيْنَا غَيْرَهُۥ ۖ وَإِذًا لَّٱتَّخَذُوكَ خَلِيلًا ﴿٧٣﴾

**﴾73﴿ (നബിയേ) നിശ്ചയമായും, നിനക്ക് നാം 'വഹ്‌യ്' (സന്ദേശം) നൽകിയിട്ടുള്ളതിൽ നിന്ന് അവർ നിന്നെ (തെറ്റിച്ചു) കുഴപ്പത്തിലാക്കുമാറായിരിക്കുന്നു: ഇതല്ലാത്തത് (വല്ലതും) നമ്മുടെ പേരിൽ നീ കെട്ടിച്ചമക്കുവാൻ വേണ്ടി. എന്നാൽ (അപ്പോൾ) അവർ നിന്നെ ഒരു ചങ്ങാതിയാക്കുക തന്നെ ചെയ്യുന്നതുമാണ്.**

وَلَوْلَآ أَن ثَبَّتْنَٰكَ لَقَدْ كِدتَّ تَرْكَنُ إِلَيْهِمْ شَيْـًٔا قَلِيلًا ﴿٧٤﴾

**﴾74﴿ നിന്നെ നാം ഉറപ്പിച്ചു നിറുത്തിയിട്ടില്ലായിരുന്നെങ്കിൽ, തീർച്ചയായും, നീ അവരിലേക്ക് അല്പ മൊന്ന് ചാഞ്ഞു പോയേക്കുകതന്നെ ചെയ്യുമായിരുന്നു.**

إِذًا لَّأَذَقْنَٰكَ ضِعْفَ ٱلْحَيَوٰةِ وَضِعْفَ ٱلْمَمَاتِ ثُمَّ لَا تَجِدُ لَكَ

**﴾75﴿ എന്നാൽ (ചാഞ്ഞുപോയാൽ) നിനക്ക് നാം (ഈ) ജീവിതത്തിലെ ഇരട്ടി (ശിക്ഷ)യും മരണത്തിലെ ഇരട്ടി (ശിക്ഷ) യും ആസ്വദിപ്പിക്കുക തന്നെ ചെയ്യുന്നതാണ്.**

عَلَيْنَا نَصِيرًا ﴿٧٥﴾ പിന്നെ, നമുക്കെതിരിൽ ഒരു സഹായകനെയും നീ കണ്ടെത്തുകയുമില്ല.

﴾73﴿ وَإِنْ كَادُوا നിശ്ചയമായും അവരാകാറായിരിക്കുന്നു, ആകുമാറായി لَيَفْتِنُونَكَ നിന്നെ കുഴപ്പത്തിലാക്കുക തന്നെ عَنِ الَّذِي യാതൊന്നിൽ നിന്ന് أَوْحَيْنَا നാം വഹ്‌യ് നൽകിയ إِلَيْكَ നിനക്ക്, നിന്നിലേക്ക് لِتَفْتَرِيَ നീ കെട്ടിച്ചമക്കു (കെട്ടിപ്പറയു)വാൻ عَلَيْنَا നമ്മുടെ പേരിൽ غَيْرَهُ ഇതല്ലാ (അതല്ലാ) ത്തതിനെ وَإِذًا അപ്പോൾ, അന്നേരം, എന്നാൽ لَاتَّخَذُوكَ അവർ നിന്നെ ആക്കുക തന്നെ ചെയ്യുന്നതാണ് خَلِيلًا ഒരു ചങ്ങാതി, സുഹൃത്ത് ﴾74﴿ وَلَوْلَا ഇല്ലായിരുന്നെങ്കിൽ أَنْ ثَبَّتْنَاكَ നിന്നെ നാം ഉറപ്പിച്ചു നിറുത്തൽ لَقَدْ كِدْتَ തീർച്ചയായും നീ ആയേക്കും (ആകുമാറാകുന്നതാണ്) تَرْكَنُ നീ ചായുക, ചെരിയുക إِلَيْهِمْ അവരിലേക്ക് شَيْئًا قَلِيلًا കുറഞ്ഞ വസ്തു (അൽപമൊന്ന്- കുറച്ചൊന്ന്) ﴾75﴿ إِذًا എന്നാൽ, അപ്പോൾ لَأَذَقْنَاكَ നിനക്ക് (നിന്നെ) നാം ആസ്വദി (അനുഭവി)പ്പിക്കുക തന്നെ ചെയ്യും ضِعْفَ ഇരട്ടി الْحَيَاةِ ജീവിതത്തിന്റെ (ലെ) وَضِعْفَ ഇരട്ടിയും الْمَمَاتِ മരണത്തിന്റെ (ലെ) ثُمَّ لَا تَجِدُ പിന്നെ നീ കണ്ടെത്തുക (നിനക്ക് കിട്ടുക)യില്ല لَكَ നിനക്ക് عَلَيْنَا നമുക്കെതിരെ نَصِيرًا ഒരു സഹായകനെയും.

തൗഹീദിന്റെ പ്രബോധനത്തിൽ നബിﷺ വല്ല അയവോ വിട്ടുവീഴ്ചയോ കാണിക്കുന്നപക്ഷം, തങ്ങൾക്ക് നബിﷺയുമായുള്ള വൈരം അവസാനിപ്പിക്കുകയും, അനുഭാവത്തിൽ വർത്തിക്കുകയും ചെയ്യാമെന്ന് മുശ്‌രിക്കുകൾ ആഗ്രഹിച്ചിരുന്നു. അതിനായി അവർ ചില ഉപായങ്ങൾ പ്രയോഗിക്കുകയും ചിലപ്പോൾ ചില ഉപാധികൾ സമർപ്പിക്കുകയും ചെയ്തിരുന്നു. അവരുടെ സമ്മർദത്തിന്റെ ശക്തിയും അവർ സത്യവിശ്വാസം സ്വീകരിക്കുന്നതിൽ നബിﷺക്കുള്ള അതീവതാൽപര്യവും നോക്കുമ്പോൾ, അവരുടെ ആവശ്യത്തിന് നബിﷺ കുറച്ചെങ്കിലും വഴങ്ങിക്കൊടുക്കുവാൻ തയ്യാറാകുവാൻ എളുപ്പമാണ്. പക്ഷേ, അങ്ങിനെ ഒരിക്കലും സംഭവിക്കുകയുണ്ടായിട്ടില്ല. കാരണം, സത്യത്തിന്റെ നേർരേഖയിൽ നിന്ന് അണുപോലും തെറ്റാതെ അല്ലാഹു നബിﷺയെ സ്ഥിരപ്പെടുത്തി ഉറപ്പിച്ചു നിർത്തിയിരിക്കുകയാണ്. അതില്ലായിരുന്നുവെങ്കിൽ, നബിﷺ സ്വാഭാവികമായും അവരുടെ നേരെ അൽപമൊന്നു ചാഞ്ഞുപോകുമായിരുന്നു. എനി, നബിﷺക്ക് അങ്ങിനെ ഒരു ചായ്‌വുണ്ടായെന്നു സങ്കൽപിക്കുക. എന്നാലത് അല്ലാഹു ഒരിക്കലും അവഗണിക്കുവാൻ പോകുന്നില്ല. അതിന്റെ പേരിൽ ഇഹത്തിലും പരത്തിലും അല്ലാഹു ഇരട്ടിക്കണക്കിൽ അതിനു ശിക്ഷ നൽകുക തന്നെ ചെയ്യും. അല്ലാഹുവിന്റെ ശിക്ഷക്ക് വിധേയമായാലാകട്ടെ, അതിൽ നിന്ന് രക്ഷ നൽകുവാൻ ഒരാൾക്കും സാധ്യമാകുന്നതുമല്ല എന്നൊക്കെയാണ് ഈ വചനങ്ങളിൽ പറഞ്ഞതിന്റെ ചുരുക്കം.

താഴെ പറയുന്ന സംഗതികൾ ഈ വചനങ്ങളിൽ നിന്ന് മനസ്സിലാക്കുവാൻ കഴിയുന്നതാണ്.

(1) എത്ര ഉന്നതനിലവാരത്തിലുള്ള ആളായാലും അല്ലാഹുവിങ്കൽ നിന്നുള്ള പ്രത്യേക കാവൽ ഇല്ലാത്തപക്ഷം, സമ്മർദ്ദങ്ങളുടെ പ്രവാഹം നിമിത്തം മനുഷ്യൻ അബദ്ധത്തിൽ പതിച്ചേക്കുവാൻ ഇടയുണ്ട്. ഈ വചനം അവതരിച്ചപ്പോൾ, നബിﷺ ഇപ്രകാരം പ്രാർഥി

ച്ചതായി ക്വത്താദഃ (റ) യിൽ നിന്ന് നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: **اللهم لا تكلني إلى نفسي طرفة عين** സാരം: അല്ലാഹുവേ, ഒരു കണ്ണിമവെട്ടുന്ന നേരം പോലും നീ എന്നെ എന്നിലേക്ക് തന്നെ ഭരമേൽപിച്ചു വിടരുതേ!) അഥവാ എന്റെ എല്ലാ കാര്യവും എല്ലായ്പ്പോഴും നീ തന്നെ ഏറ്റെടുത്തു നല്ല നിലയിലാക്കിത്തരണേ എന്നുദ്ദേശ്യം.

(2). ഒരാളുടെ ഉന്നത പദവിയോ, ഉൽകൃഷ്ട സ്ഥാനമോ നിമിത്തം അയാൾ ചെയ്യുന്ന തെറ്റുകുറ്റങ്ങളുടെ ശിക്ഷയിൽനിന്ന് അയാൾക്ക് ഒഴിവ് കിട്ടുകയില്ല. പ്രവാചകൻമാർ പാപമുക്തരാണ്. നബി തിരുമേനിﷺയാകട്ടെ, അവരിൽ വെച്ച് ഏറ്റവും ശ്രേഷ്ഠനും. എന്നിട്ട്പോലും നബിﷺയോട് അല്ലാഹു പറയുന്നു: 'നീ അങ്ങിനെ ചെയ്തുപോയാൽ നിനക്ക് ഈ ജീവിതത്തിലും മരണത്തിലും-അഥവാ മരണശേഷവും- ഇരട്ടിശിക്ഷ അനുഭവിപ്പിക്കുമെന്ന്'. മറ്റൊരു സ്ഥലത്ത് പറയുന്നു: 'നീയെങ്ങാനും ശിർക്ക് പ്രവർത്തിച്ചെങ്കിൽ, നിശ്ചയമായും, നിന്റെ കർമം നിഷ്ഫലമാകുകയും, നീ നഷ്ടക്കാരിൽ പെട്ടുപോകുകയും തന്നെ ചെയ്യും'. (സുമർ 65) നബിﷺയോടും പ്രവാചകൻമാരോടുമുള്ള ഇത്തരം കനത്ത താക്കീതുകളുടെയും ഉന്നം പ്രധാനമായും അവരുടെ സമുദായങ്ങളായിരിക്കുന്നതാണ്.

(3) ഉന്നതൻമാരായ ആളുകളിൽ നിന്നുണ്ടാകുന്ന തെറ്റുകുറ്റങ്ങൾക്ക് സാധാരണക്കാരുടെതിനെക്കാൾ കവിഞ്ഞ തോതിലായിരിക്കും ശിക്ഷ നൽകപ്പെടുകയെന്ന് ഇതിൽ നിന്നൊക്കെ വ്യക്തമാകുന്നു. ഇതനുസരിച്ചാണ് നബിﷺയുടെ പത്നിമാരോട് ഇങ്ങിനെ പറഞ്ഞത്: يَا نِسَاءَ النَّبِيِّ مَنْ يَأْتِ مِنْكُنَّ.... الآية (നബിയുടെ പത്നിമാരേ, നിങ്ങളിൽ നിന്ന് ആരെങ്കിലും വ്യക്തമായ വല്ല നീചവൃത്തിയും കൊണ്ടുവരുന്നപക്ഷം, അവൾക്ക് രണ്ടിരട്ടിയായി ശിക്ഷ ഇരട്ടിച്ചുകൊടുക്കപ്പെടുന്നതാണ്. അത് അല്ലാഹുവിന്റെ അടുക്കൽ ഒരു നിസ്സാരമായ കാര്യമാകുന്നു. (അഹ്സാബ്: 30)

وَإِن كَادُوا۟ لَيَسْتَفِزُّونَكَ مِنَ ٱلْأَرْضِ لِيُخْرِجُوكَ مِنْهَا ۖ وَإِذًا لَّا يَلْبَثُونَ خِلَـٰفَكَ إِلَّا قَلِيلًا ﴿٧٦﴾

**﴾76﴿ നിശ്ചയമായും, അവർ നിന്നെ ഭൂമിയിൽ (നാട്ടിൽ) നിന്ന് മിരട്ടി വിടുമാറായിരിക്കുന്നു; നിന്നെ അതിൽനിന്നും പുറത്താക്കുവാൻ വേണ്ടി. എന്നാൽ, (അപ്പോൾ) നിന്റെ പിന്നീട് അവർ അൽപമല്ലാതെ (അവിടെ) താമസിക്കുകയില്ലതാനും.**

سُنَّةَ مَن قَدْ أَرْسَلْنَا قَبْلَكَ مِن رُّسُلِنَا ۖ وَلَا تَجِدُ لِسُنَّتِنَا تَحْوِيلًا ﴿٧٧﴾

**﴾77﴿ (അതെ) നമ്മുടെ റസൂലുകളിൽനിന്ന് നിന്റെ മുമ്പ് നാം അയക്കുകയുണ്ടായിട്ടുള്ളവരുടെ (കാര്യത്തിലുണ്ടായ) നടപടിച്ചട്ടം! നമ്മുടെ നടപടിച്ചട്ടത്തിന് ഒരു ഭേദഗതിയും നീ കണ്ടെത്തുകയില്ല.**

---

﴾76﴿ وَإِنْ كَادُوا നിശ്ചയമായും അവർ ആകാറായിരിക്കുന്നു لَيَسْتَفِزُّونَكَ നിന്നെ ഇളക്കി (മിരട്ടി) വിടുക തന്നെ ചെയ്യുക مِنَ الْأَرْضِ ഭൂമിയിൽ (നാട്ടിൽ) നിന്ന് لِيُخْرِجُوكَ

നിന്നെ പുറത്താക്കുവാൻവേണ്ടി مِنْهَا അതിൽ (അവിടെ) നിന്ന് وَإِذًا എന്നാൽ, അപ്പോൾ لَا يَلْبَثُونَ അവർ താമസിക്കുക (കഴിഞ്ഞുകൂടുക)യില്ല خِلَافَكَ നിന്റെ പിന്നീട്, നിനക്കെതിരിൽ [خَلْفَكَ നിന്റെ പിന്നിൽ] إِلَّا قَلِيلًا അൽപം (കുറച്ച്) അല്ലാതെ ﴾77﴿ سُنَّةَ നടപടിച്ചട്ടം, പതിവ് مَنْ യാതൊരുവരുടെ قَدْ أَرْسَلْنَا നാം അയക്കുകയുണ്ടായ قَبْلَكَ നിന്റെ മുമ്പ് مِن رُّسُلِنَا നമ്മുടെ റസൂലുകളിൽ നിന്ന് وَلَا تَجِدُ നീ കണ്ടെത്തുകയുമില്ല لِسُنَّتِنَا നമ്മുടെ നടപടിച്ചട്ടത്തിന് تَحْوِيلًا ഒരു സ്ഥിതിമാറ്റം (ഭേദഗതി) വരുത്തൽ

---

خِلَافَكَ എന്ന വാക്കിന് 'നിന്റെ പിന്നീട്' എന്നും 'നിനക്കെതിരിൽ' എന്നും അർത്ഥമാകാവുന്നതാണ്. خَلْفَكَ ഖൽഫക ('നിന്റെ പിന്നിൽ') എന്നും ഇവിടെ വായിക്കപ്പെട്ടിട്ടുണ്ട്. ഒരേ സാരത്തിൽ തന്നെയാണ് അപ്പോഴും കലാശിക്കുന്നത്.

കുതന്ത്രങ്ങളും ഉപദ്രവങ്ങളും വഴി നബിﷺയെ മക്കയിൽനിന്ന് പുറത്താക്കി സൈ്വരം കെടുത്തുവാൻ മുശ്‌രിക്കുകൾ നടത്തിക്കൊണ്ടിരിക്കുന്ന യത്നങ്ങളെക്കുറിച്ചാണ് പ്രസ്താവിക്കുന്നത്. രാജ്യം ത്യജിച്ചുപോകുവാൻ നബിﷺയെ നിർബന്ധിതനാക്കുമാറുള്ള ശ്രമങ്ങൾ പലതും അവർ നടത്തിക്കൊണ്ടിരിക്കുന്നുണ്ട്. ഇതുവരെ അവർക്കതിന് കഴിഞ്ഞിട്ടില്ല. അങ്ങിനെ സംഭവിച്ചാലാകട്ടെ, അവർക്കതുകൊണ്ട് രക്ഷ കിട്ടുവാനും പോകുന്നില്ല. നബിﷺ ബഹിഷ്കൃതനായിക്കഴിഞ്ഞാൽ, പിന്നീടവർക്ക് അധികമൊന്നും അവിടെ സമാധാനത്തോടിരിക്കുവാൻ സാധിക്കുകയില്ല. മുൻപ്രവാചകൻമാരുടെ ചരിത്രത്തിലും അല്ലാഹു സ്വീകരിച്ചുവന്ന ഒരു നടപടിച്ചട്ടമാണ്, അവരുടെ ജനത അവരെ ബഹിഷ്കരിച്ചാൽ പിന്നെ അവർ ശിക്ഷക്ക് വിധേയരാകുമെന്നുള്ളത്. ഇവരുടെ ഗതിയും അതുതന്നെയായിരിക്കും. ആ ചട്ടത്തിൽ ഭേദഗതിയൊന്നും ഉണ്ടാവാൻ പോകുന്നില്ല എന്ന് സാരം. നബിﷺ ഹിജ്റഃ പോയി രണ്ടുവർഷം കഴിഞ്ഞപ്പോഴേക്കും ബദ്റിൽവെച്ച് അവരിലുള്ള നെടും തൂണുകളായിരുന്ന എഴുപതുപേർ കൊല്ലപ്പെടുകയും, എഴുപതുപേർ ബന്ധനസ്ഥരാകുകയും ചെയ്തു. നട്ടെല്ലൊടിഞ്ഞ അവർ പല ഏറ്റുമുട്ടലുകൾക്ക്ശേഷം, അധികം താമസിയാതെ മുഴുവൻ ഇസ്‌ലാമിന് കീഴൊതുങ്ങേണ്ടി വരുകയും ചെയ്യും.

## വിഭാഗം - 9

أَقِمِ ٱلصَّلَوٰةَ لِدُلُوكِ ٱلشَّمْسِ إِلَىٰ غَسَقِ ٱلَّيْلِ وَقُرْءَانَ ٱلْفَجْرِ ۖ إِنَّ قُرْءَانَ ٱلْفَجْرِ كَانَ مَشْهُودًا ﴿٧٨﴾

**﴾78﴿ സൂര്യൻ (ഉച്ച) തിരിയുമ്പോൾ (മുതൽ) രാത്രി ഇരുട്ടുന്നത് വരെ നീ നമസ്കാരം നിലനിറുത്തുക; പ്രഭാത (നമസ്കാര)ത്തിലെ [ക്വുർആൻ] പാരായണവും [നിലനിറുത്തുക] നിശ്ചയമായും, പ്രഭാത [നമസ്കാര]ത്തിലെ [ക്വുർആൻ] പാരായണം, സാക്ഷ്യപ്പെടുത്തുന്നതാകുന്നു.**

وَمِنَ ٱلَّيْلِ فَتَهَجَّدْ بِهِۦ نَافِلَةً لَّكَ

**﴾79﴿ രാത്രിയിൽനിന്നും [തന്നെ, അൽപസമയം] അതുമായി നീ 'തഹ**

ജ്ജുദ്' [ഉറക്കമുണർന്നുള്ള നമസ്കാരം] ചെയ്തുകൊള്ളുക; നിനക്ക് [നിർബന്ധത്തിന് പുറമെ] കൂടുതലായുള്ള ഒരു കാര്യം (ഐച്ഛികം) എന്ന നിലക്ക്.

عَسَىٰٓ أَن يَبۡعَثَكَ رَبُّكَ مَقَامًا مَّحۡمُودًا ﴿٧٩﴾

നിന്റെ റബ്ബ് നിന്നെ സ്തുതിക്കപ്പെടുന്നതായ ഒരു സ്ഥാനത്ത് എഴുന്നേൽപിച്ചു തന്നേക്കാം.

---

﴾78﴿ أَقِمِ الصَّلَاةَ നമസ്കാരം നിലനിറുത്തുക لِدُلُوكِ നീക്കത്തിന്, തിരിയുന്നതിന് (തിരിയുമ്പോൾ) الشَّمۡسِ സൂര്യന്റെ, സൂര്യൻ إِلَىٰ غَسَقِ ഇരുട്ടു (ന്നത്) വരെ اللَّيۡلِ രാത്രി وَقُرۡآنَ പാരായണവും, ക്വുർആനും الۡفَجۡرِ പ്രഭാത (നമസ്കാര) ത്തിലെ إِنَّ قُرۡآنَ നിശ്ചയമായും പാരായണം, ക്വുർആൻ الۡفَجۡرِ പ്രഭാതത്തിലെ كَانَ അതാകുന്നു, ആയിരിക്കുന്നു مَشۡهُودًا സാക്ഷ്യം വഹിക്കപ്പെടുന്നത്, ഹാജരാക്കപ്പെടുന്നത് ﴾79﴿ وَمِنَ اللَّيۡلِ രാത്രിയിൽ നിന്ന് (തന്നെ) فَتَهَجَّدۡ നീ തഹജ്ജുദ് (നമസ്കാരം) ചെയ്യുക بِهِۦ അതുമായി, അതുകൊണ്ട് نَافِلَةً കൂടുതലായുള്ള (അധികമുള്ള) തെന്ന നിലക്ക് لَكَ നിനക്ക് عَسَىٰ ആയേക്കാം أَن يَبۡعَثَكَ നിന്നെ നിയോഗിക്കുക, എഴുന്നേൽപിക്കുക, അയക്കുക رَبُّكَ നിന്റെ റബ്ബ് مَقَامًا ഒരു സ്ഥാനത്ത് مَحۡمُودًا സ്തുതിക്കപ്പെടുന്നതായ

---

സ്വുബ്ഹ് നമസ്കാരത്തെ ഉദ്ദേശിച്ചാണ് പ്രഭാതത്തിലെ ക്വുർആൻ പാരായണം (قُرۡآنَ الۡفَجۡرِ) എന്നു പറഞ്ഞിരിക്കുന്നത്. നമസ്കാര കർമത്തിലെ പ്രധാന ഘടകങ്ങളായ സുജൂദ് ( السجود സാഷ്ടാംഗം ചെയ്യൽ),റുകൂഉ് الركوع (കുമ്പിടൽ), ക്വിയാമ് (القِيامَة-നിറുത്തം) എന്നിവ പോലെയുള്ള ഒരു പ്രധാന ഘടകം തന്നെയാണ് ക്വുർആൻ പാരായണവും. അതുകൊണ്ട് നമസ്കാര കർമത്തെ ഉദ്ദേശിച്ച് ആ മൂന്നു വാക്കുകളും ഉപയോഗിക്കാറുള്ളതുപോലെ 'ക്വുർആൻ' (പാരായണം ചെയ്യൽ) എന്ന വാക്കും ഉപയോഗിക്കപ്പെട്ടിരിക്കുകയാണ്. എങ്കിലും സ്വുബ്ഹ് നമസ്കാരത്തെപ്പറ്റി മാത്രം ആ വാക്ക് ഉപയോഗിച്ചതിൽ- ചില വ്യാഖ്യാതാക്കൾ ചൂണ്ടിക്കാട്ടിയതുപോലെ-സ്വുബ്ഹ് നമസ്കാരത്തിൽ മറ്റു നമസ്കാരങ്ങളെക്കാൾ ക്വുർആൻ പാരായണം ചെയ്യുന്നത് നന്നായിരിക്കുമെന്ന ഒരു സൂചന കാണാം. നബിﷺയുടെ ചര്യ പരിശോധിക്കുമ്പോൾ അങ്ങിനെത്തന്നെയാണ് കാണപ്പെടുന്നതും. 'തഹജ്ജുദ്' (تهجد) എന്ന വാക്കിന് ഉറക്കിൽ നിന്നുണരുക എന്നും മറ്റുമാണ് അർത്ഥം. രാത്രിയിൽ അൽപമെങ്കിലും ഉറങ്ങിയശേഷം എഴുന്നേറ്റ് ചെയ്യപ്പെടുന്ന ഐച്ഛിക നമസ്കാരത്തിന് صلوة التهجد (തഹജ്ജുദ് നമസ്കാരം) എന്നു പറയുവാൻ കാരണം ഇതിൽനിന്ന് വ്യക്തമാണ്.

ദിനംപ്രതി അഞ്ചുനേരത്തെ നിർബന്ധ നമസ്കാരങ്ങളാണല്ലോ ഇസ്ലാമിലുള്ളത്. അവയിൽ ളുഹ്ർ, അസ്വർ, മഗ്രിബ്, ഇശാഅ് എന്നീ നാലും സൂര്യൻ ഉച്ചതിരിഞ്ഞത് മുതൽ രാത്രി ശരിക്കും ഇരുട്ടുമൂടുന്നതു വരെയുള്ള സമയങ്ങളിലാകുന്നു. ഈ നാലും സമയം തെറ്റാതെ കൃത്യനിഷ്ഠയോടുകൂടി നിർവഹിച്ചുപോരണമെന്നും അഞ്ചാമത്തെ

തായ സ്വുബ്ഹു നമസ്കാരം പ്രഭാതവേളയിൽ അനുഷ്ഠിച്ചുപോരണമെന്നും അല്ലാഹു കൽപിക്കുന്നു. കൽപന നബിﷺയെ അഭിമുഖീകരിച്ചു കൊണ്ടാണെങ്കിലും എല്ലാവർക്കും ബാധകമാണെന്ന് പറയേണ്ടതില്ല. പ്രഭാത നമസ്കാരം സാക്ഷ്യപ്പെടുത്തപ്പെട്ടതാണ്(**مشهود**)എന്ന് ഓർമിപ്പിച്ചുകൊണ്ട് അതിന്റെ കാര്യം പ്രത്യേകം ഗൗനിക്കപ്പെടേണ്ടതുണ്ടെന്നും ഉണർത്തിയിരിക്കുന്നു. ആ നമസ്കാരത്തിങ്കൽ മലക്കുകൾ ഒരുമിച്ചു കൂടുകയും, അതിന് സാക്ഷ്യം വഹിക്കുകയും ചെയ്യുമെന്നാണ് 'അത് സാക്ഷ്യപ്പെടുത്തപ്പെടു'മെന്ന് പറഞ്ഞതിന്റെ താൽപര്യമെന്ന് ഹദീഥുകളിൽ നിന്ന് വ്യക്തമാകുന്നു. മിക്ക ക്വുർആൻ വ്യാഖ്യാതാക്കളും പ്രസ്താവിക്കുന്നതും അത് തന്നെ. സ്വുബ്ഹു നമസ്കാരവേളയിൽ രാത്രിയിലെ മലക്കുകളും, പകലിലെ മലക്കുകളും ഒരുമിച്ചു കൂടുന്നതാണെന്നും അതിൽ അവർ സംബന്ധിക്കുമെന്നും നബിﷺ പറഞ്ഞതായി ഒന്നിലധികം ഹദീഥുകളിൽ വന്നിട്ടുണ്ട്.(അ;ബു; തി;ന) ഉറക്കിൽനിന്ന് ഉണർച്ചയിലേക്കും, സ്വസ്ഥതയിൽനിന്ന് ജോലിത്തിരക്കിലേക്കും, ഇരുട്ടിൽനിന്ന് വെളിച്ചത്തിലേക്കും പോലെയുള്ള പല സ്ഥിതിമാറ്റങ്ങളും അല്ലാഹുവിന്റെ മഹത്വത്തിന് സാക്ഷ്യം വഹിക്കുന്ന സമയമാണ് അതെന്നത്രെ ചില വ്യാഖ്യാതാക്കൾ അതിന് നൽകുന്ന വ്യാഖ്യാനം. **الله اعلم**

തഹജ്ജുദ് നമസ്കാരത്തിന്റെ പ്രാധാന്യം സംബന്ധിച്ച് പല ക്വുർആൻ വചനങ്ങളും നബിവചനങ്ങളും കാണാവുന്നതാണ്. പുണ്യകർമങ്ങളുടെ കൂട്ടത്തിൽ വളരെ മുൻപന്തിയിൽ നിൽക്കുന്ന ഒരു കർമമാണിത്. നിർബന്ധ നമസ്കാരങ്ങളെപ്പറ്റി കൽപിച്ച ശേഷം, രാത്രിയിൽ തഹജ്ജുദ് നമസ്കാരം ചെയ്യണമെന്ന് പ്രത്യേകം എടുത്തുപറഞ്ഞതിൽനിന്ന് തന്നെ അതിന്റെ പ്രാധാന്യം ഏറെക്കുറെ മനസ്സിലാക്കാമല്ലോ. نَافِلَةً لَّكَ (നിനക്ക് കൂടുതലായുള്ള കാര്യം) എന്ന് നബിﷺയെ അഭിമുഖീകരിച്ചു പറഞ്ഞതിന് രണ്ട് പ്രകാരത്തിൽ വ്യാഖ്യാനം നൽകപ്പെട്ടിരിക്കുന്നു.

(1) നബിﷺക്കും അവിടുത്തെ സമുദായത്തിനും അഞ്ചുനേരത്തെ നിർബന്ധ നമസ്കാരങ്ങൾക്ക് പുറമെ നിശ്ചയിക്കപ്പെട്ടിട്ടുള്ള ഒരു ഐച്ഛിക കർമമാണത്.

(2) മറ്റുള്ളവർക്കൊന്നും കൂടാതെ നബിﷺക്ക് പ്രത്യേകമായി നിശ്ചയിക്കപ്പെട്ട ഒരു നിർബന്ധ കർമമാണത്. നബിﷺയല്ലാത്തവരെ സംബന്ധിച്ചിടത്തോളം ഐച്ഛികവുമായിരിക്കും.

രണ്ടായാലും ശരി, രാത്രിയിലെ ഐച്ഛിക നമസ്കാരത്തിൽ നബിﷺ വളരെയധികം നിഷ്കർഷ പാലിച്ചിരുന്നുവെന്നും, കാലിൽ നീര് കെട്ടുമാറ് ദീർഘനേരം നമസ്കരിക്കാറുണ്ടായിരുന്നുവെന്നും ഹദീഥുകളിൽ നിന്ന് അറിയപ്പെട്ടതാകുന്നു. അങ്ങയുടെ പാപങ്ങളെല്ലാം അല്ലാഹു പൊറുത്തുതന്നിരിക്കെ, ഇത്രയധികം ബുദ്ധിമുട്ടുന്നത് എന്തിനാണെന്ന് ആഇശഃ (റ) ചോദിച്ചപ്പോൾ **افلا اكون عبدا شكورا**(ആ സ്ഥിതിക്ക് ഞാനൊരു നന്ദിയുള്ള അടിയാനായിരിക്കേണ്ടേ?!) എന്നായിരുന്നു തിരുമേനി മറുപടി പറഞ്ഞത്.

നമസ്കാരങ്ങളെ നിലനിറുത്തുവാനും, രാത്രിയിൽ തഹജ്ജുദ് നമസ്കരിക്കുവാനും കൽപിച്ചതിനെത്തുടർന്ന് അല്ലാഹു നബിﷺയോട് പറയുന്നു: عَسَىٰٓ أَن يَبْعَثَكَ رَبُّكَ مَقَامًا مَّحْمُودًا (നിന്റെ റബ്ബ് സ്തുതിക്കപ്പെടുന്നതായ ഒരു സ്ഥാനത്ത് നിന്നെ എഴുന്നേൽപിച്ചു തന്നേക്കാം.) 'ഉണ്ടായേക്കാം' എന്ന് അല്ലാഹു പറയുന്ന കാര്യം ഉണ്ടാകുക തന്നെ ചെയ്യുന്നതാണ്. മേൽപറഞ്ഞ കൽപനകൾ പാലിക്കുന്നപക്ഷം, എല്ലാവരാലും സ്തുതിക്കപ്പെടുന്ന ഒരു ഉന്നത സ്ഥാനം നബിﷺക്ക് നൽകു

മെന്നുള്ള ഒരു വാഗ്ദാനവും ആ കൽപനകൾ പാലിക്കുവാനുള്ള ഒരു പ്രോത്സാഹനവും കൂടിയാണിത്. 'സ്തുതിക്കപ്പെടുന്ന സ്ഥാനം' കൊണ്ടുള്ള വിവക്ഷ എന്താണെന്ന് വ്യക്തമാക്കപ്പെട്ടിട്ടില്ല. എങ്കിലും മഹ്ശർ മഹാസമ്മേളനത്തിൽ താഴെ കാണുന്നവിധം സൃഷ്ടികൾക്കെല്ലാം ആശ്വാസം ലഭിക്കുമാറ് നബിﷺക്ക് ശുപാർശ ചെയ്വാൻ അനുവദിച്ചുകൊടുക്കുന്ന ആ സ്ഥാനമാണതുകൊണ്ട് വിവക്ഷയെന്ന് ഹദീഥുകളിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. ഇബ്നുജരീർ (റ) പ്രസ്താവിച്ചതുപോലെ, ക്വുർആൻ വ്യാഖ്യാതാക്കളിൽ അധികമാളുകളുടെ അഭിപ്രായവും അതു തന്നെയാണ്.

ലോകാരംഭം മുതൽ ലോകാവസാനം വരെയുള്ള സൃഷ്ടികളെല്ലാം സമ്മേളിക്കുന്ന അതിമഹത്തായ സദസ്സാണല്ലോ മഹ്ശർ. അവിടെ വെച്ച് എല്ലാവരും അനിശ്ചിതാവസ്ഥയിൽ ദീർഘകാലം ഭയവിഹ്വലരായി കഴിയുമ്പോൾ, തങ്ങളുടെ വിചാരണ കഴിച്ചു രണ്ടിലൊരു തീരുമാനമെടുത്തു തരുവാൻ അല്ലാഹുവിനോട് ശുപാർശ ചെയ്യണമെന്ന് പ്രവാചക പ്രമുഖന്മാരായ പലരോടും ജനങ്ങൾ അപേക്ഷിക്കും. ഓരോരുത്തരും ഓരോ കാരണം പറഞ്ഞു അതിൽനിന്ന് ഒഴിവാകും. അവസാനം അവർ നബി തിരുമേനിﷺയെ സമീപിക്കും. തിരുമേനി അല്ലാഹുവിന്റെ അനുമതി പ്രകാരം അതിനായി അല്ലാഹുവിനോട് പ്രാർഥിക്കുകയും ശുപാർശ ചെയ്യുകയും ചെയ്യും. അല്ലാഹു അത് സ്വീകരിച്ചു എല്ലാവരെയും വിചാരണ നടത്തി ഓരോരുത്തരെയും സംബന്ധിച്ച തീരുമാനമെടുക്കുകയും ചെയ്യും. ഇതാണ് പ്രസ്തുത ഹദീഥുകളുടെ രത്നച്ചുരുക്കം.

സൃഷ്ടികളെയെല്ലാം ബാധിക്കുന്നതും, എല്ലാവർക്കും ആശ്വാസം നൽകുന്നതും എല്ലാവരുടെയും സ്തുതിക്ക് കാരണമായിത്തീരുന്നതുമായ ശുപാർശയാണത്. **الشفاعة الكبرى**(ഏറ്റവും മഹത്തായ ശുപാർശ) എന്ന പേരിൽ അതറിയപ്പെടുന്നു. ഇതിനെപ്പറ്റി പ്രബലങ്ങളായ-ചെറുതും വലുതുമായ-പല ഹദീഥുകളും നിലവിലുണ്ട്. അവയിൽ കേവലം ചെറുതായ ഒരു ഹദീഥ് മാത്രം ഓർമക്കായി ഇവിടെ ഉദ്ധരിക്കാം. ഇബ്നു ഉമർ (റ) ഇപ്രകാരം പ്രസ്താവിക്കുന്നു: 'ക്വിയാമത്ത്നാളിൽ, മനുഷ്യർ മുട്ടുകുത്തി വീണവരായിത്തീരും. ഇന്നവരേ, ഇന്നവരേ, ഞങ്ങൾക്ക് വേണ്ടി ശുപാർശ ചെയ്യണമെന്ന് പറഞ്ഞുകൊണ്ട് ഓരോ സമുദായവും അതിന്റെ നബിമാരുടെ പിന്നാലെ കൂടും. അവസാനം ഈ ശുപാർശ നബിﷺയിൽ ചെന്നവസാനിക്കും. അതാണ് അദ്ദേഹത്തെ സ്തുതിക്കപ്പെടുന്ന ഒരു സ്ഥാനത്ത് അല്ലാഹു എഴുന്നേൽപിച്ചുകൊടുക്കുന്ന ആ ദിവസം.' (ബുഖാരി).

'ബാങ്കുവിളി കേട്ടാൽ (അത് കഴിഞ്ഞ ഉടനെ) ഇപ്രകാരം പറയുന്നവർക്ക് ക്വിയാമത്ത് നാളിൽ എന്റെ ശുപാർശ ലഭിക്കുന്നതാണ്, എന്ന് നബിﷺ അരുളിച്ചെയ്തതായി ജാബിർ (റ) വഴി ഇമാം ബുഖാരീ (റ) ഉദ്ധരിച്ചിരിക്കുന്നു: **اللّهُمّ رَبّ هذه الدَّعْوَة التّامَّة والصَّلاة القَائمَة آت مُحَمَّدًا الوَسيلَة وَالفَضيلَة وابْعَثه مَقَامًا مَحْمُودًا الَّذي وَعَدْتَهُ** (സാരം: ഈ പരിപൂർണമായ വിളിയുടെയും, നിലനിന്നുപോരുന്ന നമസ്കാരത്തിന്റെയും അധിപനായ അല്ലാഹുവേ! മുഹമ്മദിന് നീ 'വസീലത്തും,' 'ഫദ്വീലത്തും' നൽകേണമേ! അദ്ദേഹത്തോട് നീ വാഗ്ദാനം ചെയ്തിട്ടുള്ള സ്തുതിക്കപ്പെടുന്ന സ്ഥാനത്ത് അദ്ദേഹത്തെ എഴുന്നേൽപിച്ചുകൊടുക്കുകയും ചെയ്യേണമേ! 'വസീലത്ത്' എന്നാൽ അല്ലാഹുവിന്റെ സാമീപ്യമാകുന്ന ഉന്നത പദവി എന്നും, 'ഫദ്വീലത്ത്' എന്നാൽ മറ്റുള്ളവർക്കില്ലാത്ത ശ്രേഷ്ഠം പദവി എന്നും സാമാന്യമായി പറയാം. (**كما يظهر - فتح البارى**)

وَقُل رَّبِّ أَدۡخِلۡنِي مُدۡخَلَ صِدۡقٖ وَأَخۡرِجۡنِي مُخۡرَجَ صِدۡقٖ وَٱجۡعَل لِّي مِن لَّدُنكَ سُلۡطَٰنٗا نَّصِيرٗا ﴿٨٠﴾

**《80》 [നബിയേ] നീ പറയുകയും ചെയ്യുക: 'എന്റെ റബ്ബേ! എന്നെ നീ സത്യത്തിന്റേതായ പ്രവേശനം പ്രവേശിപ്പിക്കുകയും, സത്യത്തിന്റേതായ പുറപ്പാട് പുറപ്പെടുവിക്കുകയും ചെയ്യേണമേ! നിന്റെ പക്കൽനിന്ന് എനിക്ക് സഹായകമായ ഒരു (അധികൃത) ശക്തിയും നീ ഏർപ്പെടുത്തിത്തരേണമേ!'**

---

《80》 وَقُلْ നീ പറയുകയും ചെയ്യുക رَبِّ എന്റെ റബ്ബേ, രക്ഷിതാവേ أَدْخِلْنِي എന്നെ നീ പ്രവേശിപ്പിക്കണേ مُدْخَلَ പ്രവേശിപ്പിക്കൽ (പ്രവേശനം) صِدْقٍ സത്യത്തിന്റെ وَأَخْرِجْنِي എന്നെ നീ പുറപ്പെടുവിക്കുകയും വേണമേ مُخْرَجَ പുറപ്പെടുവിക്കൽ (പുറപ്പാട്) صِدْقٍ സത്യത്തിന്റെ وَ اجْعَلْ നീ ആക്കു (ഏർപ്പെടുത്തു) കയും വേണമേ لِي എനിക്ക് مِنْ لَدُنْكَ നിന്റെ പക്കൽ നിന്ന് سُلْطَانًا ശക്തി, അധികാരം نَصِيرًا സഹായിക്കുന്ന (സഹായകമായ)

---

مُدْخَلَ صِدْقٍ എന്ന വാക്കിന് 'സത്യത്തിന്റെ പ്രവേശിപ്പിക്കൽ' എന്നും مُخْرَجَ صِدْقٍ എന്ന വാക്കിന് 'സത്യത്തിന്റെ പുറപ്പെടുവിക്കൽ' എന്നുമാണ് സാക്ഷാൽ വാക്കർഥം നൽകേണ്ടത്. ഉദ്ദേശ്യം കൂടുതൽ വ്യക്തമായി മനസ്സിലാകുവാൻ കൂടുതൽ എളുപ്പമെന്ന നിലക്ക് പരിഭാഷയിൽ കണ്ടപ്രകാരം രണ്ട് വാക്കിന് ഉദ്ദേശ്യാർഥം കൊണ്ട് മതിയാക്കിയിരിക്കുകയാണ്. നബിﷺയോട് പ്രാർഥിക്കുവാൻ കൽപിച്ച ഈ പ്രാർഥനയുടെ സാരം ഇങ്ങിനെ മനസ്സിലാക്കാം: 'ഞാൻ വല്ല കാര്യത്തിലും പ്രവേശിക്കുമ്പോൾ ആ പ്രവേശനം സത്യത്തിന്റെ പാതയിൽ അധിഷ്ഠിതവും പ്രശംസനീയവുമായതും ആക്കിത്തരേണമേ! ഞാൻ വല്ല കാര്യത്തിൽനിന്നും വിരമിച്ചു പുറത്തുവരുന്നതും സത്യത്തിന്റെ പാത പിഴക്കാതെ ശുഭകരവും തൃപ്തികരവുമായ വിധത്തിൽ ആക്കിത്തരേണമേ! എന്റെ കൃത്യങ്ങളെല്ലാം വേണ്ടതുപോലെ നിർവ്വഹിക്കുവാനും, അതിനെതിരിൽ വിലങ്ങടിക്കുന്ന തടസ്സങ്ങളെ അതിജയിക്കുവാനും സഹായകമായ അധികാരശക്തിയും ന്യായബലവും എനിക്ക് തന്നരുളേണമേ!'

ഇന്നിന്ന വിഷയങ്ങളിലുള്ള പ്രവേശനമെന്നും, ഇന്നിന്ന വിഷയങ്ങളിൽനിന്നുള്ള പുറപ്പാട് എന്നും നിജപ്പെടുത്തപ്പെട്ടിട്ടില്ലാത്ത സ്ഥിതിക്ക് ഏതെങ്കിലും ചില പ്രത്യേക വിഷയങ്ങളെ സംബന്ധിച്ച പ്രവേശനവും പുറപ്പാടുമാണ് ഉദ്ദേശ്യമെന്നുവെച്ച് ഈ പ്രാർഥനയെ പരിമിതപ്പെടുത്തേണ്ടുന്ന ആവശ്യമില്ല. മദീനയിലേക്കുള്ള പ്രവേശനവും, മക്കയിൽനിന്നുള്ള പുറപ്പാടും, മരണശേഷം ക്വബ്റിലേക്കുള്ള പ്രവേശനവും പിന്നീട് പുനരുത്ഥാന ദിവസം മഹ്ശറയിലേക്കുള്ള പുറപ്പാടും അടക്കം ആവശ്യമായ എല്ലാ കാര്യങ്ങളിലേക്കുമുള്ള പ്രവേശനങ്ങളും, എല്ലാ വിഷയങ്ങളിൽ നിന്നുള്ള പുറപ്പാടുകളും സത്യത്തിന്റെ പാതയിലൂടെ ആക്കിക്കിട്ടുവാനുള്ള പ്രാർഥനയാണിതെന്ന് വെക്കുവാനാണ് ന്യായം.

അഹ്മദ്, തിർമദി, ഹാകിം, ത്വബ്റാനീ (റ) തുടങ്ങിയവർ ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു: 'നബിﷺ മക്കയിലായിരുന്നു. പിന്നീട് തിരുമേനിയോട് ഹിജ്റഃ പോകുവാൻ കൽപിക്കപ്പെട്ടു. അപ്പോഴാണ് ഈ വചനം അവതരിച്ചതും.' ഈ പ്രസ്താവന അടിസ്ഥാനമാക്കിയാണ് ഇബ്നു ജരീർ (റ) മുതലായവരും മദീനയിലേക്കുള്ള പ്രവേശനവും, മക്കയിൽനിന്നുള്ള പുറപ്പാടും, മദീനയിൽ ചെന്നതിന്നു ശേഷം ശത്രുക്കളെ ജയിച്ചടക്കുവാനുള്ള സഹായശക്തിയുമാണ് ഇവിടെ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്ന് അഭിപ്രായപ്പെട്ടിരിക്കുന്നത്. അവതരണ സന്ദർഭം അതായിരുന്നാൽ തന്നെയും അക്കാര്യങ്ങൾ പ്രത്യേകം അതിൽ ഉദ്ദേശിക്കപ്പെട്ടിരിക്കുമെന്നല്ലാതെ, മറ്റുള്ള കാര്യങ്ങളും ഉദ്ദേശിക്കപ്പെടുന്നതിന് അത് തടസ്സമാകുന്നില്ല. മദീനയിലെ പ്രവേശനത്തെയും, മക്കയിൽനിന്നുള്ള പുറപ്പാടിനെയും, ഇസ്ലാമിന് പിന്നീട് ലഭിച്ച ശക്തിപ്രതാപത്തെയും സംബന്ധിച്ചിടത്തോളം നബിﷺയുടെ ഈ പ്രാർഥന തികച്ചും ഫലവത്തായിട്ടുണ്ടെന്ന് പറയേണ്ടതില്ലതാനും. അടുത്ത വചനത്തിൽ അതിലേക്കുള്ള ഒരു സൂചനയും കാണാം.

وَقُلْ جَآءَ ٱلْحَقُّ وَزَهَقَ ٱلْبَـٰطِلُ ۚ إِنَّ ٱلْبَـٰطِلَ كَانَ زَهُوقًا ﴿٨١﴾

**《81》 (ഇങ്ങിനെയും) പറയുക: 'യഥാർഥം (വെളിക്കു)വന്നു; അയഥാർഥം (നശിച്ചു) നാമാവശേഷമാകുകയും ചെയ്തു. 'നിശ്ചയമായും അയഥാർഥം നാമാവശേഷമാകുന്നതാകുന്നു.**

---

《81》 وَقُلْ പറയുകയും ചെയ്യുക جَاءَ വന്നു الْحَقُّ യഥാർഥം وَزَهَقَ നശിച്ചുപോയി, നാമാവശേഷമാകുകയും ചെയ്തു الْبَاطِلُ അയഥാർഥം إِنَّ الْبَاطِلَ നിശ്ചയമായും അയഥാർഥം كَانَ ആകുന്നു زَهُوقًا നശിച്ചു (തേഞ്ഞുമാഞ്ഞു- നാമാവശേഷമായി) പോകുന്നത്

---

മുശ്രിക്കുകളെ സംബന്ധിച്ചിടത്തോളം ഒരു അന്ത്യശാസനവും, കനത്ത താക്കീതുമാണതിൽ അടങ്ങിയിരിക്കുന്നത്. തൗഹീദും, തൗഹീദിൽ അധിഷ്ഠിതമായ സത്യമാർഗവും ഇതാ പുലർന്നുകഴിഞ്ഞു. ശിർക്കും അതിന്റെ അടിസ്ഥാനത്തിലുള്ള ദുർമാർഗവും ഇതാ നശിച്ചുകഴിഞ്ഞു. നിങ്ങൾ എത്രതന്നെ എതിർപ്പും നിഷേധവും കാണിച്ചാലും അതിന്റെ സമയം ഇതാ എത്തിക്കഴിഞ്ഞിരിക്കുന്നു. മിഥ്യയായുള്ളതിന് നിലനിൽപില്ല. അടുത്ത ഭാവിയിൽ തന്നെ മുശ്രിക്കുകൾ ഈ യഥാർഥം അനുഭവത്തിൽ കാണുകയും ചെയ്തു. മക്കാ വിജയദിവസം കഅ്ബഃയിലും പരിസരങ്ങളിലും ഉണ്ടായിരുന്ന നൂറുകണക്കിലുള്ള വിഗ്രഹങ്ങളെ കയ്യിലുണ്ടായിരുന്ന ഒരു കൊള്ളിക്കഷ്ണം കൊണ്ടു കുത്തിക്കൊണ്ട് നബിﷺ ഈ വചനവും, സൂ: സബഇലെ 49-ാം വചനവും ഓതിയിരുന്നതായി ബുഖാരീ, മുസ്ലിം (റ) മുതലായവർ രേഖപ്പെടുത്തിയിരിക്കുന്നു.

وَنُنَزِّلُ مِنَ ٱلْقُرْءَانِ مَا هُوَ شِفَآءٌ وَرَحْمَةٌ لِّلْمُؤْمِنِينَ ۙ وَلَا يَزِيدُ ٱلظَّـٰلِمِينَ إِلَّا خَسَارًا ﴿٨٢﴾

**《82》 സത്യവിശ്വാസികൾക്ക് ശമനവും, കാരുണ്യവുമായുള്ളതിനെ ക്വുർആനിലൂടെ നാം അവതരിപ്പിച്ചുകൊണ്ടിരിക്കുന്നു. അക്രമികൾക്ക് അത് നഷ്ടമല്ലാതെ വർദ്ധിപ്പിക്കുകയുമില്ല.**

﴾82﴿ وَنُنَزِّلُ നാം അവതരിപ്പിക്കുന്നു مِنَ الْقُرْآنِ ക്വുർആനിൽ നിന്നായി (ക്വുർആനിലൂടെ) مَا യാതൊന്ന് هُوَ അത് شِفَاءٌ ശമനം ആശ്വാസം وَرَحْمَةٌ കാരുണ്യവും لِلْمُؤْمِنِينَ സത്യവിശ്വാസികൾക്ക് وَلَا يَزِيدُ അത് വർധിപ്പിക്കുകയുമില്ല الظَّالِمِينَ അക്രമികൾക്ക് إِلَّا خَسَارًا നഷ്ടമല്ലാതെ

സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം, സംശയം, ആശയക്കുഴപ്പം, അന്ധവിശ്വാസം, കാപട്യം, വക്രത, അജ്ഞത ആദിയായ മനോരോഗങ്ങൾക്ക് ക്വുർആൻ ശമനം നൽകുന്നു. അതിന്റെ നിയമനിർദേശങ്ങളും സിദ്ധാന്തങ്ങളും വഴി ഐഹികവും പാരത്രികവുമായ കണക്കറ്റ അനുഗ്രഹങ്ങളും അവർക്ക് സിദ്ധിക്കുന്നു. സത്യവിശ്വാസം സ്വീകരിക്കാത്ത അക്രമികളെ സംബന്ധിച്ചിടത്തോളം, അവർ അതിലേക്ക് ശ്രദ്ധ കൊടുക്കുകയോ, അതിന്റെ മാർഗനിർദേശങ്ങൾ സ്വീകരിക്കുകയോ ചെയ്യാത്തതുകൊണ്ട് പ്രസ്തുത ഗുണങ്ങളൊന്നും അവർക്ക് ലഭിക്കുകയില്ല. മാത്രമല്ല, അവർക്കതു മൂലം നഷ്ടം വർധിക്കുകയേ ചെയ്കയുള്ളുതാനും. കാരണം, ക്വുർആന്റെ ഓരോ ഭാഗം അവതരിക്കുമ്പോഴും അതിനെ നിഷേധിക്കുകയും എതിർക്കുകയുമാണല്ലോ അവർ ചെയ്യുന്നത്. അതോടെ അവരുടെ നഷ്ടം വർധിച്ചുകൊണ്ടേ ഇരിക്കും.

وَإِذَآ أَنْعَمْنَا عَلَى ٱلْإِنسَـٰنِ أَعْرَضَ وَنَـَٔا بِجَانِبِهِۦ ۖ وَإِذَا مَسَّهُ ٱلشَّرُّ كَانَ يَـُٔوسًا ﴿٨٣﴾

**﴾83﴿ മനുഷ്യന് നാം അനുഗ്രഹം ചെയ്തു കൊടുത്താൽ അവൻ (അവഗണിച്ചു) തിരിഞ്ഞുകളയുകയും, (ഊര തിരിച്ച്) അവന്റെ പാർശ്വവും കൊണ്ട് അവൻ അകന്നുപോകുകയും ചെയ്യും. അവന് ദോഷം ബാധിച്ചാലാവട്ടെ, അവൻ വളരെ നിരാശനുമായിരിക്കും.**

قُلْ كُلٌّ يَعْمَلُ عَلَىٰ شَاكِلَتِهِۦ فَرَبُّكُمْ أَعْلَمُ بِمَنْ هُوَ أَهْدَىٰ سَبِيلًا ﴿٨٤﴾

**﴾84﴿ പറയുക: 'എല്ലാവരും അവ(രവ)രുടെ സമ്പ്രദായമനുസരിച്ച് പ്രവർത്തിക്കുന്നു. എന്നാൽ, നിങ്ങളുടെ റബ്ബ്, മാർഗം കൂടുതൽ നേരെയുള്ളവനെപ്പറ്റി നല്ലവണ്ണം അറിയുന്നവനാകുന്നു.'**

﴾83﴿ وَإِذَا أَنْعَمْنَا നാം അനുഗ്രഹം ചെയ്താൽ عَلَى الْإِنْسَانِ മനുഷ്യന്, മനുഷ്യന്റെ മേൽ أَعْرَضَ അവൻ തിരിഞ്ഞുകളയും وَنَأَى അവൻ അകന്നുപോകയും ചെയ്യും بِجَانِبِهِ അവന്റെ പാർശ്വവുംകൊണ്ട് (അവന്റെ പാട്ടിൽ-ഊര തിരിച്ച്) وَإِذَا مَسَّهُ അവനെ സ്പർശി(ബാധി)ച്ചാൽ الشَّرُّ ദോഷം, തിൻമ كَانَ അവനായിരിക്കും يَئُوسًا തീരെ ആശയറ്റവൻ ﴾84﴿ قُلْ പറയുക كُلٌّ എല്ലാവരും يَعْمَلُ പ്രവർത്തിക്കുന്നു عَلَى شَاكِلَتِهِ അവന്റെ സമ്പ്രദായത്തിൽ, ആകൃതി (രീതി) അനുസരിച്ച് فَرَبُّكُمْ എന്നാൽ നിങ്ങളുടെ റബ്ബ് أَعْلَمُ അധികം (നന്നായി) അറിയുന്നവനാണ് بِمَنْ യാതൊരുവനെപ്പറ്റി هُوَ أَهْدَى അവൻ കൂടു

തൽ നേർമാർഗി (നേരെയുള്ളവൻ) ആണ് سَبِيلًا മാർഗം, മാർഗത്താൽ

നന്മയും അനുഗ്രഹവും ലഭിക്കുമ്പോൾ നന്ദികാണിക്കാതെ, അവഗണിച്ചുതള്ളലും, അഹങ്കാരപൂർവ്വം ഊര തിരിച്ചു പിൻമാറിപ്പോകലും, തിന്മയും ഉപദ്രവവും വരുമ്പോൾ നിരാശയും അക്ഷമയും കാണിക്കലും മനുഷ്യന്റെ പൊതു സ്വഭാവമാണെന്ന് ആദ്യത്തെ വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നു. അല്ലാഹു കാത്തുരക്ഷിച്ചവർക്കേ ഈ സ്വഭാവ ദൂഷ്യം ബാധിക്കാതെ രക്ഷപ്പെടുവാൻകഴിയുകയുള്ളൂ. മുശ്‌രിക്കുകളടക്കമുള്ള എല്ലാ ദുർന്നടപ്പുകാർക്കുമുള്ള ഒരു താക്കീതാണ് രണ്ടാമത്തെ വചനത്തിലുള്ളത്. അതായത്, ഓരോരുത്തരും അവരവരുടെ ഹിതവും ആശയാദർശവും അനുസരിച്ച് തങ്ങളുടെ പ്രവർത്തനങ്ങളും കർമങ്ങളും നടത്തിക്കൊണ്ടിരിക്കുന്നു. ആർക്കും ഇപ്പോൾ അതിന് തടസ്സമൊന്നുമില്ല. പക്ഷേ, ആരാണ് കൂടുതൽ നല്ല മാർഗം സ്വീകരിക്കുന്നവർ, ആരാണ് മോശപ്പെട്ടവർ എന്നൊക്കെ അല്ലാഹുവിന് ശരിക്കും അറിയാം. അതനുസരിച്ച് ഓരോരു ത്തരുടെ മേലും പിന്നീട് അവൻ തക്ക നടപടി എടുക്കുക തന്നെ ചെയ്യും എന്ന് താൽപര്യം.

## വിഭാഗം - 10

وَيَسْـَٔلُونَكَ عَنِ ٱلرُّوحِ ۖ قُلِ ٱلرُّوحُ مِنْ أَمْرِ رَبِّى وَمَآ أُوتِيتُم مِّنَ ٱلْعِلْمِ إِلَّا قَلِيلًا ﴿٨٥﴾

**﴿85﴾ (നബിയേ) നിന്നോട് അവർ ആത്മാവിനെക്കുറിച്ച് ചോദിക്കുന്നു. പറയുക: 'ആത്മാവ് എന്റെ റബ്ബിന്റെ കാര്യത്തിൽപെട്ടതാണ്; നിങ്ങൾക്ക് അറിവിൽനിന്നും അൽപമല്ലാതെ നൽകപ്പെട്ടിട്ടില്ലതാനും.'**

﴿85﴾ وَيَسْأَلُونَكَ അവർ നിന്നോട് ചോദിക്കുന്നു, ചോദിക്കും عَنِ الرُّوحِ ആത്മാവിനെപ്പറ്റി قُلِ പറയുക الرُّوحُ ആത്മാവ് مِنْ أَمْرِ കാര്യത്തിൽപെട്ടതാണ് رَبِّي എന്റെ റബ്ബിന്റെ وَمَا أُوتِيتُمْ നിങ്ങൾക്ക് നൽകപ്പെട്ടിട്ടില്ലതാനും مِنَ الْعِلْمِ അറിവിൽ നിന്ന് إِلا قَلِيلا അൽപം (കുറച്ച്) അല്ലാതെ

ചില പ്രത്യേക അടയാളങ്ങൾ ഒരു വസ്തുവിൽ കാണപ്പെടുമ്പോൾ അതിന് ജീവനുണ്ടെന്നും, അതില്ലാതിരിക്കുമ്പോൾ അതിന് ആത്മാവില്ലെന്നും നാം പറയുന്നു. എന്നാൽ, ആത്മാവ് എന്നാലെന്താണ്? എങ്ങിനെയാണ്? എവിടെ നിന്നു വന്നു? എങ്ങോട്ട് പോകുന്നു? ഇതിനെപ്പറ്റിയെല്ലാം സൂക്ഷ്മവും ശരിയുമായ അറിവ് അല്ലാഹുവിന് മാത്രമേയുള്ളൂ. ആത്മാവിന് കൃത്യവും ശരിയുമായ ഒരു നിർവചനം നൽകുവാൻപോലും മനുഷ്യന് ഇതേവരെ സാധിച്ചിട്ടില്ല. ആ അജ്ഞാത രഹസ്യം കണ്ടെത്തുവാൻ വേണ്ടി വിവിധ തരത്തിലുള്ള നിരീക്ഷണ പരീക്ഷണങ്ങൾ ശാസ്ത്രജ്ഞന്മാർ നടത്തിക്കൊണ്ടിരിക്കുകയാണ്. മുമ്പില്ലാത്ത പല അറിവുകളും അതുമൂലം അവർക്ക് ലഭിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. പക്ഷേ, ഇന്നിന്ന വസ്തു ഇന്നിന്ന പ്രകാരത്തിലായി ത്തീരുമ്പോൾ ജീവാത്മാവ് ഉണ്ടായിത്തീരുന്നുവെന്നതിൽ കവിഞ്ഞ് വല്ലതും പറയുവാനോ, ആത്മാവിനെ സൃഷ്ടിച്ചുണ്ടാക്കുവാനോ, കാണുവാനോ, വസ്തുനിഷ്ഠമായി അപഗ്രഥിക്കുവാനോ ഇന്നേവരെ കഴിഞ്ഞിട്ടില്ല. കഴിയുകയുമില്ല. മനുഷ്യന്റെ അറിവും കഴിവും എത്രതന്നെ പുരോഗമിച്ചാലും അതൊക്കെ പദാർഥലോകവും, ബാഹ്യലോകവുമായി ബന്ധപ്പെട്ടവയായി

രിക്കും. ആത്മീയലോകവും, അദൃശ്യലോകവും സംബന്ധിച്ച വിവരങ്ങൾ അല്ലാഹുവിൽനിന്ന് പ്രവാചകന്മാർ മുഖേന മാത്രം ലഭിക്കുന്നവയത്രെ. പദാർഥ ലോകത്തെയും ബാഹ്യലോകത്തെയും സംബന്ധിച്ചു തന്നെയും മനുഷ്യന്റെ അറിവ് പൂർണമാണോ? അതുമല്ല. അറിവ് വർധിക്കുന്തോറും അവന്റെ അജ്ഞതയുടെ ആഴവും പരപ്പും അവന് കൂടുതൽ വ്യക്തമാവുകയാണ് ചെയ്യുന്നത്. അതെ, وَمَا أُوتِيتُم مِنَ الْعِلْمِ إِلا قَلِيلا (നിങ്ങൾക്ക് അറിവിൽനിന്നും അൽപമല്ലാതെ നൽകപ്പെട്ടിട്ടില്ല.) എന്ന് മനുഷ്യന്റെ സ്രഷ്ടാവ് ഉറപ്പിച്ചു പറഞ്ഞതാണല്ലോ.

الرُّوح(റൂഹ്) കൊണ്ട് ഇവിടെ വിവക്ഷ ജിബ്‌രീൽ (അ) എന്ന മലക്കാണെന്നും, ഈസാ നബി(അ)യാണെന്നും, ക്വുർആനാണെന്നും മറ്റും ചിലർ അഭിപ്രായപ്പെട്ടു കാണാം. ക്വുർആനിൽ സന്ദർഭമനുസരിച്ച് ചില സ്ഥലങ്ങളിൽ പ്രസ്തുത ഉദ്ദേശ്യങ്ങളിൽ അത് വന്നിട്ടുള്ളത് ശരിയാണ്. പക്ഷേ, പ്രത്യക്ഷത്തിൽ മനസ്സിലാകുന്നതും, ഹദീഥിന്റെ പിൻബലമുള്ളതും, ഭൂരിഭാഗം ക്വുർആൻ വ്യാഖ്യാതാക്കൾ അഭിപ്രായപ്പെടുന്നതും ജീവാത്മാവ് തന്നെയാണ് ഇവിടെ 'റൂഹ്' കൊണ്ട് വിവക്ഷ എന്നത്രെ. ബുഖാരിയും, മുസ്‌ലിമും (റ) അടക്കം പല മഹാന്മാരും ഇബ്നു മസ്ഊദ് (റ) ൽ നിന്ന് രേഖപ്പെടുത്തിയിട്ടുള്ള ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു:- അദ്ദേഹം പറയുന്നു: 'മദീനയിൽ വെച്ച് നബിﷺ ഒരു യഹൂദ സംഘത്തിന്റെ അടുക്കൽ കൂടി പോകുമ്പോൾ അവരിൽ ചിലർ, അദ്ദേഹത്തോട് റൂഹിനെക്കുറിച്ച് ചോദിച്ചുനോക്കാമെന്ന് പറഞ്ഞു. അത് ചോദിക്കേണ്ടതില്ലെന്നും, ചോദിച്ചാൽ നിങ്ങൾക്ക് ഇഷ്ടകരമല്ലാത്ത മറുപടിയായിരിക്കും ലഭിക്കുകയെന്നും വേറെ ചിലരും പറഞ്ഞു. അവസാനം അവർ ചോദിക്കുക തന്നെ ചെയ്തു. അൽപനേരം നബിﷺ മൗനമവലംബിച്ചു. അപ്പോൾ നബി (സ്വ)ക്ക് വഹ്‌യ് വരികയാണെന്ന് എനിക്ക് മനസ്സിലായി.പിന്നീട് നബി ﷺമൗനമവംലബിച്ചു. അപ്പോൾ നബി(സ്വ)ക്ക് വഹ്‌യ് വരികയാണെന്ന് എനിക്ക് മനസ്സിലായി. പിന്നീട് നബിﷺ وَيَسْأَلُونَكَ عَنِ الرُّوحِഎന്നുള്ള ഈ വചനം ഓതികേൾപ്പിച്ചു'. നബിﷺയെ ഉത്തരംമുട്ടിച്ചു വിജയഭേരി അടിക്കാമെന്ന് കരുതിയ യഹൂദികൾ ചോദിച്ച ഈ ചോദ്യത്തിൽ പറഞ്ഞ 'റൂഹ്' കൊണ്ടുദ്ദേശ്യം ജീവാത്മാവല്ലാത്ത മറ്റൊന്നുമായിരിക്കുവാൻ തരമില്ലെന്നും, ജീവാത്മാവിനെക്കുറിച്ച് തന്നെയാണ് അവർ ചോദിച്ചതെന്നും ഇമാം ക്വുർത്വുബി (റ) പോലുള്ള ചില മഹാന്മാർ ന്യായസഹിതം ചൂണ്ടിക്കാട്ടിയിട്ടുണ്ട്. സ്ഥലദൈർഘ്യം ഭയന്ന് അതിവിടെ ഉദ്ധരിക്കുന്നില്ല.

وَلَئِن شِئْنَا لَنَذْهَبَنَّ بِٱلَّذِىٓ أَوْحَيْنَآ إِلَيْكَ ثُمَّ لَا تَجِدُ لَكَ بِهِۦ عَلَيْنَا وَكِيلًا ﴿٨٦﴾

**﴿86﴾ നാം ഉദ്ദേശിച്ചുവെങ്കിൽ, നിശ്ചയമായും, നിനക്ക് നാം വഹ്‌യ് (സന്ദേശം) നൽകിയിട്ടുള്ളതിനെ നാം കൊണ്ടുപോകുക തന്നെ ചെയ്യുന്നതാണ്; പിന്നെ, നമുക്കെതിരിൽ അതിന് ഭരമേൽപിക്കപ്പെടുന്ന ഒരാളെയും നിനക്ക് നീ കണ്ടെത്തുകയില്ല;-**

إِلَّا رَحْمَةً مِّن رَّبِّكَ ۚ إِنَّ فَضْلَهُۥ كَانَ عَلَيْكَ كَبِيرًا ﴿٨٧﴾

**﴿87﴾ പക്ഷേ, നിന്റെ റബ്ബിങ്കൽ നിന്നുള്ള കാരുണ്യമായിട്ടത്രെ (അങ്ങിനെ ചെയ്യാത്തത്). നിശ്ചയമായും, നിന്റെ മേൽ അവന്റെ അനു**

﴾86﴿ وَلَئِن شِئْنَا തീർച്ചയായും നാം ഉദ്ദേശിച്ചെങ്കിൽ لَنَذْهَبَنَّ നാം പോകുക തന്നെ ചെയ്യും بِالَّذِي أَوْحَيْنَا നാം വഹ്‌യ് (സന്ദേശം) നൽകിയതുംകൊണ്ട് إِلَيْكَ നിനക്ക് ثُمَّ പിന്നെ لَا تَجِدُ لَكَ നീ കണ്ടെത്തുകയില്ല بِهِ അതിന്, അതിനെപ്പറ്റി عَلَيْنَا നമ്മുടെ മേൽ (എതിരെ) وَكِيلًا ഒരു ഭരമേൽപിക്കപ്പെടുന്ന (ഏറ്റെടുക്കുന്ന)വനെ ﴾87﴿ إِلَّا رَحْمَةً പക്ഷേ കാരുണ്യമായിട്ട്, കാരുണ്യമായിട്ടല്ലാതെ مِّن رَّبِّكَ നിന്റെ റബ്ബിങ്കൽ നിന്നുള്ള إِنَّ فَضْلَهُ നിശ്ചയമായും അവന്റെ ദയവ്, അനുഗ്രഹം, പുണ്യം كَانَ ആകുന്നു عَلَيْكَ നിന്റെ മേൽ كَبِيرًا വലിയതത്

അല്ലാഹു ഉദ്ദേശിക്കുന്നപക്ഷം, ജനഹൃദയങ്ങളിലാകട്ടെ, 'മുസ്ഹഫു'കളിലാകട്ടെ അവശേഷിക്കാത്ത വിധം ക്വുർആനെ മായിച്ചു നീക്കം ചെയ്‌വാൻ അവന് കഴിയും. അങ്ങിനെ സംഭവിച്ചാൽ അതിനെതിരായ ഒരു നടപടിയും എടുക്കുവാൻ സാധിക്കുന്ന ആരും തന്നെ ഇല്ല. എങ്കിലും അല്ലാഹു അവന്റെ കാരുണ്യവും അനുഗ്രഹവും കൊണ്ട് അങ്ങിനെ ചെയ്യുന്നില്ല. നബിﷺക്ക് അല്ലാഹു നൽകിയ അനുഗ്രഹങ്ങൾ അതിമഹത്തരമായതാണ്. അക്കൂട്ടത്തിൽ ക്വുർആനെ ലോകാവസാനം വരെ നിലനിറുത്തുവാനാണ് അവൻ ഉദ്ദേശിക്കുന്നത്.

قُل لَّئِنِ ٱجْتَمَعَتِ ٱلْإِنسُ وَٱلْجِنُّ عَلَىٰٓ أَن يَأْتُوا۟ بِمِثْلِ هَٰذَا ٱلْقُرْءَانِ لَا يَأْتُونَ بِمِثْلِهِۦ وَلَوْ كَانَ بَعْضُهُمْ لِبَعْضٍ ظَهِيرًا ﴿٨٨﴾

**﴾88﴿ (നബിയേ) പറയുക: 'തീർച്ചയായും, ഈ ക്വുർആൻ പോലെയുള്ളത് കൊണ്ടുവരുവാൻ മനുഷ്യരും, ജിന്നുകളും ഒരുമിച്ചു ചേർന്നാലും, ഇതുപോലെയുള്ളത് അവർ കൊണ്ടുവരുന്നതല്ല; അവരിൽ ചിലർ ചിലർക്ക് പിൻതുണ നൽകുന്നവരായിരുന്നാലും ശരി.**

﴾88﴿ قُلْ പറയുക لَئِنِ തീർച്ചയായും എങ്കിൽ اجْتَمَعَتِ ഒരുമിച്ചുകൂടി (യെങ്കിൽ) الْإِنسُ മനുഷ്യർ وَالْجِنُّ ജിന്നുകളും عَلَىٰ أَن يَأْتُوا അവർ വരുവാൻ بِمِثْلِ പോലെയുള്ളത് കൊണ്ട് هَٰذَا الْقُرْآنِ ഈ ക്വുർആൻ لَا يَأْتُونَ അവർ വരികയില്ല بِمِثْلِهِ ഇത് (അത്) പോലെയുള്ളതുകൊണ്ട് وَلَوْ كَانَ ആയിരുന്നാലും ശരി بَعْضُهُمْ അവരിൽ ചിലർ لِبَعْضٍ ചിലർക്ക് ظَهِيرًا പിൻതുണ (സഹായം) നൽകുന്നവർ

ക്വുർആന്റെ അമാനുഷികതയെ സ്ഥാപിക്കുന്ന സുവ്യക്തമായ ഒരു ദൃഷ്ടാന്തമാണ് ഈ വചനത്തിൽ കാണുന്ന പ്രവചനം. മനുഷ്യവർഗവും, ജിന്ന് വർഗവുമാണല്ലോ അല്ലാഹുവിന്റെ നിയമശാസനങ്ങൾക്ക് വിധേയരായവർ. ഈ രണ്ട് വർഗവും കൂടി ഒത്തൊരുമിച്ചു പരസ്പരം സഹായം നൽകിക്കൊണ്ടിരുന്നാലും ഈ ക്വുർആനോട് കിടയൊത്ത ഒരു ഗ്രന്ഥം കൊണ്ടുവരുവാൻ സാധിക്കുകയില്ലെന്ന് അല്ലാഹു ഖണ്ഡിതമായ ഭാഷയിൽ ഉറപ്പിച്ചുപറയുന്നു. ക്വുർആൻ നിലവിലുള്ള കാലത്തോളം ഈ വെല്ലുവിളി അതിൽ അവശേഷിക്കുകയും ചെയ്യും. ക്വുർആന്റെ മുരത്ത ശത്രുക്കളായി ധാരാളം ആളുകളും സമൂഹങ്ങളും ഉണ്ടായിക്കൊണ്ടിരുന്നിട്ടും ഇക്കാലം വരെ ആർക്കും അതിന് സാധിച്ചി

ട്ടില്ല. മേലിലും സാധിക്കുകയില്ലെന്നും തീര്‍ച്ച തന്നെ.

ഈ ക്വുര്‍ആന്‍ പോലെയുള്ള ഒരു ഗ്രന്ഥം കൊണ്ടുവരുവാനാണ് ഈ വചനത്തില്‍ ശത്രുക്കളെ വെല്ലുവിളിച്ചിരിക്കുന്നതെങ്കിലും, ക്വുര്‍ആനിലെ ഏതെങ്കിലും പത്ത് സൂറത്ത് പോലെയുള്ളത് കൊണ്ടുവന്നാലും മതിയെന്ന് 11:13 ലും, ഒരു സൂറത്തുപോലെയുള്ളത് കൊണ്ടുവന്നാലും മതിയെന്ന് 10:38 ലും, 2:23 ലും അല്ലാഹു വെല്ലുവിളിക്കുകയുണ്ടായിട്ടുണ്ട്. എന്നിട്ടും ഇവയില്‍ ഒന്നിനെ നേരിടുവാന്‍ പോലും ഇന്നോളം ആര്‍ക്കും കഴിഞ്ഞിട്ടില്ല. മേലിലും കഴിയുകയില്ലതാനും. (കൂടുതല്‍ വിവരണം അവിടങ്ങളില്‍ കഴിഞ്ഞുപോയിട്ടുള്ളത് നോക്കുക.)

وَلَقَدْ صَرَّفْنَا لِلنَّاسِ فِى هَـٰذَا ٱلْقُرْءَانِ مِن كُلِّ مَثَلٍ فَأَبَىٰٓ أَكْثَرُ ٱلنَّاسِ إِلَّا كُفُورًا ﴿٨٩﴾

**﴾89﴿ തീര്‍ച്ചയായും, ഈ ക്വുര്‍ആനില്‍ എല്ലാ (വക) ഉപമകളെയും നാം വിവിധ രൂപത്തില്‍ വിവരിച്ചിട്ടുണ്ട്. എന്നാല്‍, മനുഷ്യരില്‍ അധികമാളും നന്ദികേട് കാണി (ച്ചു നിഷേധി) ക്കുന്നതിന്നല്ലാതെ വിസമ്മതിച്ചിരിക്കുകയാണ്.**

وَقَالُوا۟ لَن نُّؤْمِنَ لَكَ حَتَّىٰ تَفْجُرَ لَنَا مِنَ ٱلْأَرْضِ يَنۢبُوعًا ﴿٩٠﴾

**﴾90﴿ അവര്‍ പറയുകയും ചെയ്തു: 'ഭൂമിയില്‍നിന്നും നീ ഞങ്ങള്‍ക്ക് ഒരു ഉറവിടം പൊട്ടി ഒഴുക്കിത്തരുന്നതുവരെ ഞങ്ങള്‍ നിന്നെ വിശ്വസിക്കുകയേ ഇല്ല;-**

أَوْ تَكُونَ لَكَ جَنَّةٌ مِّن نَّخِيلٍ وَعِنَبٍ فَتُفَجِّرَ ٱلْأَنْهَـٰرَ خِلَـٰلَهَا تَفْجِيرًا ﴿٩١﴾

**﴾91﴿ 'അല്ലെങ്കില്‍, നിനക്ക് ഈത്തപ്പനയും, മുന്തിരിയുമായി ഒരു തോട്ടമുണ്ടായിരിക്കുക; എന്നിട്ട് അതിന്റെ ഇടയിലൂടെ നീ അരുവികളെ ഒരു (ശക്തമായ) പൊട്ടി ഒഴുക്കല്‍ ഒഴുക്കുക:-**

أَوْ تُسْقِطَ ٱلسَّمَآءَ كَمَا زَعَمْتَ عَلَيْنَا كِسَفًا أَوْ تَأْتِىَ بِٱللَّهِ وَٱلْمَلَـٰٓئِكَةِ قَبِيلًا ﴿٩٢﴾

**﴾92﴿ 'അല്ലെങ്കില്‍, നീ ജല്‍പിച്ചതുപോലെ ഞങ്ങളുടെമേല്‍ നീ ആകാശത്തെ കഷ്ണങ്ങളായി വീഴ്ത്തുക; അല്ലെങ്കില്‍, അല്ലാഹുവിനെയും, മലക്കുകളെയും നീ അഭിമുഖമായി കൊണ്ടുവരിക;-**

---

﴾89﴿ وَلَقَدْ صَرَّفْنَا തീര്‍ച്ചയായും നാം വിവിധ രൂപത്തില്‍ വിവരിച്ചിട്ടുണ്ട് لِلنَّاسِ മനുഷ്യര്‍ക്ക് فِي هَٰذَا الْقُرْآنِ ഈ ക്വുര്‍ആനില്‍ مِن كُلِّ مَثَلٍ എല്ലാ ഉപമകളെയും, എല്ലാ ഉപമയില്‍നിന്നും فَأَبَىٰ എന്നാല്‍ വിസമ്മതിച്ചു أَكْثَرُ النَّاسِ മനുഷ്യരില്‍ അധികവും

وَقَالُوا 《90》 അവർ പറയുകയും ചെയ്തു لَنْ نُؤْمِنَ ഞങ്ങൾ വിശ്വസിക്കുകയേ ഇല്ല. لَكَ നിന്നെ حَتَّى تَفْجُرَ നീ പൊട്ടി ഒഴുക്കുന്നതുവരെ لَنَا ഞങ്ങൾക്ക് مِنَ الْأَرْضِ ഭൂമിയിൽ നിന്ന് يَنْبُوعًا ഒരു ഉറവിടത്തെ 《91》 أَوْ تَكُونَ അല്ലെങ്കിൽ ഉണ്ടാവുക, ഉണ്ടാകുന്നത് (വരെ) لَكَ നിനക്ക് جَنَّةٌ ഒരു തോട്ടം مِنْ نَخِيلٍ ഈത്തപ്പനയാൽ وَعِنَبٍ മുന്തിരിയാലും فَتُفَجِّرَ എന്നിട്ട് നീ പൊട്ടി ഒഴുക്കുക, ഒഴുക്കുന്നത് (വരെ) الْأَنْهَارَ അരുവി (നദി-തോടു) കളെ خِلَالَهَا അതിന്റെ (അവയുടെ) ഇടയിൽ تَفْجِيرًا ഒരു (ശക്തമായ) പൊട്ടി ഒഴുക്കൽ 《92》 أَوْ تُسْقِطَ അല്ലെങ്കിൽ നീ വീഴ്ത്തുക, വീഴ്ത്തുന്നത് (വരെ) السَّمَاءَ ആകാശത്തെ كَمَا زَعَمْتَ നാം ജൽപിച്ച (വാദിച്ച) പോലെ عَلَيْنَا ഞങ്ങളുടെ മേൽ كِسَفًا കഷ്ണങ്ങളായി أَوْ تَأْتِيَ അല്ലെങ്കിൽ നീ വരുക, വരുന്നതു (വരെ) بِاللَّهِ അല്ലാഹുവിനെകൊണ്ട് وَالْمَلَائِكَةِ മലക്കുകളെയും قَبِيلًا അഭിമുഖമായി إِلَّا كُفُورًا നന്ദികേടിന്നല്ലാതെ

---

أَوْ يَكُونَ لَكَ بَيْتٌ مِّن زُخْرُفٍ أَوْ تَرْقَىٰ فِي ٱلسَّمَآءِ وَلَن نُّؤْمِنَ لِرُقِيِّكَ حَتَّىٰ تُنَزِّلَ عَلَيْنَا كِتَٰبًا نَّقْرَؤُهُۥ ۗ

**《93》 'അല്ലെങ്കിൽ, നിനക്ക് തങ്കം കൊണ്ടുള്ള ഒരു വീടുണ്ടായിരിക്കുക; അല്ലെങ്കിൽ, നീ ആകാശത്തിലൂടെ കയറിപ്പോകുക, (ഇവ ഏതെങ്കിലും ഒന്നുണ്ടാവാതെ ഞങ്ങൾ നിന്നെ വിശ്വസിക്കുകയേ ഇല്ല.) ഞങ്ങൾക്ക് വായിക്കാവുന്ന ഒരു ഗ്രന്ഥം ഞങ്ങളിൽ നീ ഇറക്കിത്തരുന്നതുവരെ നിന്റെ കയറിപ്പോക്ക് ഞങ്ങൾ വിശ്വസിക്കുകയുമില്ല തന്നെ,'**

قُلْ سُبْحَانَ رَبِّي هَلْ كُنتُ إِلَّا بَشَرًا رَّسُولًا ﴿٩٣﴾

**(നബിയേ) പറയുക: ' എന്റെ റബ്ബ് മഹാ പരിശുദ്ധൻ! (അവനെ ഞാൻ വാഴ്ത്തുന്നു.) ഞാൻ ഒരു റസൂലായ മനുഷ്യനല്ലാതെ (മറ്റു വല്ലവനും) ആകുന്നുവോ?!'**

---

《93》 أَوْ يَكُونَ അല്ലെങ്കിൽ ഉണ്ടായിരിക്കുക, ഉണ്ടാകുന്നതു (വരെ) لَكَ നിനക്ക് بَيْتٌ ഒരു വീട് مِنْ زُخْرُفٍ തങ്കം (സ്വർണം) കൊണ്ട്, തങ്കത്താൽ أَوْ تَرْقَى അല്ലെങ്കിൽ നീ കയറുക. കയറിപ്പോകുന്നത്(വരെ) فِي السَّمَاءِ ആകാശത്തിൽ وَلَنْ نُؤْمِنَ ഞങ്ങൾ വിശ്വസിക്കുകയുമില്ലതന്നെ لِرُقِيِّكَ നിന്റെ കയറിപ്പോക്കിനെ حَتَّى تُنَزِّلَ നീ ഇറക്കുവോളം (ഇറക്കാതെ) عَلَيْنَا ഞങ്ങളുടെ മേൽ, ഞങ്ങളിൽ كِتَابًا ഒരു ഗ്രന്ഥം نَقْرَؤُهُ ഞങ്ങളിതിനെ വായിക്കുമാറ് (ഞങ്ങൾക്ക് വായിക്കാവുന്ന) قُلْ നീ പറയുക سُبْحَانَ മഹാപരിശുദ്ധൻ (ഞാൻ വാഴ്ത്തുന്നു) رَبِّي എന്റെ റബ്ബ് (റബ്ബിനെ) هَلْ كُنْتُ ഞാനാകുന്നുവോ إِلَّا بَشَرًا ഒരു മനുഷ്യനല്ലാതെ رَسُولًا റസൂലായ, (ദൈവ) ദൂതനായ

സത്യം വേണ്ടത്പോലെ ഗ്രഹിക്കുവാനാവശ്യമായ എല്ലാതരം വിശദീകരണങ്ങളും തെളിവുകളും ഈ ക്വുർആൻ മുഖേന അല്ലാഹു നൽകിക്കഴിഞ്ഞിട്ടുണ്ട്. എന്നിട്ടും നന്ദി പൂർവം അത് സ്വീകരിക്കുന്നതിനുപകരം, നന്ദികേടും നിഷേധവുമാണ് മിക്ക മനുഷ്യരും കൈക്കൊണ്ടിരിക്കുന്നതെന്നും, അതുകൊണ്ടും മതിയാക്കാതെ ധിക്കാരപരമായ കുറേ മുട്ടുചോദ്യങ്ങളും വെല്ലുവിളികളും നടത്തുകയാണ് അവർ ചെയ്യുന്നതെന്നും പ്രസ്താവിച്ചുകൊണ്ട് ക്വുറൈശീ പ്രമാണികൾ നബിﷺയുടെ മുമ്പിൽ സമർപ്പിച്ച ചില ആവശ്യങ്ങൾ അല്ലാഹു വിവരിക്കുന്നു. നീ അല്ലാഹുവിന്റെ ദൂതനാണെന്നും, നീ പ്രബോധനം ചെയ്യുന്ന ഈ ക്വുർആൻ അവൻ അവതരിപ്പിച്ചതാണെന്നുമാണല്ലോ നിന്റെ വാദം. അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം അവന് കഴിയാത്ത കാര്യമൊന്നുമില്ല. ആ സ്ഥിതിക്ക് ഞങ്ങൾ ആവശ്യപ്പെടുന്ന ഈ കാര്യങ്ങളിൽ ഒന്നെങ്കിലും സംഭവിച്ചു കാണാതെ നിന്റെ വാക്ക് ഞങ്ങൾ വിശ്വസിക്കുന്ന പ്രശ്നമേ ഇല്ല എന്നത്രെ അവർ പറയുന്നത്. അവർ ഉന്നയിച്ച സംഗതികൾ ഇവയാണ്:-

(1) വെള്ളമില്ലാതെ വരണ്ടുകിടക്കുന്ന ഈ നാട്ടിൽ, ഭൂമിയിൽ നിന്നൊരു ഉറവിടം പൊട്ടി ഒഴുക്കി വെള്ളത്തിന്റെ ക്ഷാമം വേണ്ടതുപോലെ തീർത്തുതരുക.

(2) അല്ലെങ്കിൽ, ഈ തരിശായിക്കിടക്കുന്ന നാട്ടിൽ ഈത്തപ്പനയും മുന്തിരിയും മുറ്റി നിൽക്കുന്ന ഫലസമൃദ്ധമായ ഒരു തോട്ടമുണ്ടാക്കി അതിനിടയിലൂടെ അരുവികളും തോടുകളും ഒഴുകുമാറാക്കുക.

(3) അല്ലെങ്കിൽ, ഒരിക്കൽ ഈ ലോകം നശിക്കുമെന്നും, അപ്പോൾ ആകാശം പൊട്ടിപ്പിളരുമെന്നുമൊക്കെ നീ പറയാറുണ്ടല്ലോ. അതുപോലെ, ഇപ്പോൾ തന്നെ ഞങ്ങളുടെ മീതെ ആകാശം തുണ്ടുതുണ്ടായി വീഴ്ത്തിക്കാണിക്കുക.

(4) അതുമല്ലെങ്കിൽ, നീ സത്യവാനാണെന്ന് സാക്ഷ്യപ്പെടുത്തുമാറ് അല്ലാഹുവിനെയും മലക്കുകളെയും കൂട്ടത്തോടെ ഇങ്ങ് കൊണ്ടുവരിക.

(5) അല്ലെങ്കിൽ, തങ്കത്താൽ നിർമിതമായ ഒരു വീട് നിനക്കുണ്ടായിക്കാണുക.

(6) ഇതുമല്ലെങ്കിൽ, നീ ആകാശത്തിലൂടെ ഒന്ന് കയറിപ്പോകുന്നത് കാണുക. പക്ഷേ, വല്ല മായവിദ്യയും കാട്ടി ഞങ്ങളെ കബളിപ്പിച്ചാൽ പോരാ. നീ യഥാർഥത്തിൽ കയറിപ്പോയിട്ടുണ്ടെന്ന് ഉറപ്പു വരുത്തുവാൻ വേണ്ടി, ഞങ്ങൾക്ക് നേരിൽ തന്നെ വായിച്ചു ഗ്രഹിക്കുവാൻ ഉതകുന്ന വിധം ഒരു ഗ്രന്ഥം നീ അവിടെനിന്ന് കൊണ്ടുവരിക കൂടി വേണം. എന്നാലേ അത് ഞങ്ങൾ വിശ്വസിക്കൂ. ഇത്രയും കാര്യങ്ങളിൽ ഒന്നെങ്കിലും ചെയ്തു കാണിക്കാതെ ഞങ്ങൾ ഒരിക്കലും നിന്നെ വിശ്വസിക്കുകയില്ലെന്ന് ആ ധിക്കാരികൾ ശഠിച്ചുപറഞ്ഞു. മലക്കുകളെ ഇറക്കിയാലും, മരണപ്പെട്ടവർ എഴുന്നേറ്റു വന്നു സംസാരിച്ചാലും, എന്നുവേണ്ടാ, എല്ലാ വസ്തുക്കളെയും ഒന്നായി ഒരുമിച്ചുകൂട്ടി കാണിച്ചാലും വിശ്വസിക്കുവാൻ തയ്യാറില്ലാത്തവരാണവർ എന്ന് 6:111 ൽ അല്ലാഹു പ്രസ്താവിച്ച ആ ദുർബുദ്ധികൾ ഇത്തരം ആവശ്യങ്ങൾ ഉന്നയിച്ചതിലുണ്ടോ വല്ല ആശ്ചര്യവും!

സദുദ്ദേശ്യത്തിന്റെയോ സത്യാന്വേഷണത്തിന്റെയോ കണികപോലുമില്ലാതെ, ധിക്കാരത്തിൽനിന്നും അഹങ്കാരത്തിൽനിന്നും മാത്രം ഉടലെടുത്ത ഈ വെല്ലുവിളിക്ക് നബിﷺയോട് നൽകുവാൻ കൽപിച്ച മറുപടിയൊന്നു നോക്കുക! هَلْ كُنتُ إِلَّا بَشَرًا رَّسُولًا (ഞാൻ റസൂലായ ഒരു മനുഷ്യനല്ലാതെ മറ്റു വല്ലവനുമാണോ?) ഹാ! എന്തൊരു നയത്തിലും മയത്തിലുമുള്ള മറുപടി?! അതോടൊപ്പം വളരെ അർഥഗർഭവും, വിശേഷബു

ദ്ധിയുള്ള ആരെയും ഇരുത്തി ചിന്തിപ്പിക്കുവാൻ പോന്നതും! നിങ്ങളുടെ സ്ഥിതി വളരെ അത്ഭുതകരം തന്നെ. ഞാനൊരു റസൂലാണെന്നുള്ളതുകൊണ്ട് ഞാനൊരു മനുഷ്യനല്ലാതാകുമോ? ഒരു മനുഷ്യന് ഇതൊക്കെ ചെയ്യുവാൻ എങ്ങനെ കഴിയും? എന്ന് സാരം. അമാനുഷിക സംഭവങ്ങൾ കാണിക്കുവാനുള്ള കഴിവ് അല്ലാഹുവിന് മാത്രമേ ഉള്ളൂ. അവൻ ഉദ്ദേശിക്കുമ്പോൾ അത് സംഭവിക്കുമെന്ന് മാത്രം. നബിയായതുകൊണ്ടോ, റസൂലായതുകൊണ്ടോ മറ്റോ ആർക്കും അതിന് സാധ്യമല്ല എന്നത്രെ ഇതിലടങ്ങിയ തത്വം. മുശ്രിക്കുകൾ തങ്ങളുടെ നിഷേധത്തിന് എടുത്തുപറയാറുള്ള വേറെ ഒരു കാരണവും അതിനുള്ള മറുപടിയുമാണ് അടുത്ത വചനത്തിൽ കാണുന്നത്.

## വിഭാഗം - 11

وَمَا مَنَعَ ٱلنَّاسَ أَن يُؤْمِنُوٓا۟ إِذْ جَآءَهُمُ ٱلْهُدَىٰٓ إِلَّآ أَن قَالُوٓا۟ أَبَعَثَ ٱللَّهُ بَشَرًا رَّسُولًا ﴿٩٤﴾

**﴾94﴿ മനുഷ്യർക്ക് സന്മാർഗം വന്നപ്പോൾ, അവർ (അതിൽ) വിശ്വസിക്കുന്നതിന് അവരെ മുടക്കം ചെയ്തിട്ടില്ല. 'അല്ലാഹു മനുഷ്യനെ ഒരു റസൂലായി നിയോഗി (ച്ചയ) ച്ചിരിക്കുകയോ?' എന്ന് അവർ പറഞ്ഞ [വാദിച്ച] തല്ലാതെ!**

قُل لَّوْ كَانَ فِى ٱلْأَرْضِ مَلَٰٓئِكَةٌ يَمْشُونَ مُطْمَئِنِّينَ لَنَزَّلْنَا عَلَيْهِم مِّنَ ٱلسَّمَآءِ مَلَكًا رَّسُولًا ﴿٩٥﴾

**﴾95﴿ (നബിയേ) പറയുക: 'ഭൂമിയിൽ (സമാധാനപൂർവം) അടങ്ങിയവരായി നടന്നുകൊണ്ടിരിക്കുന്ന വല്ല മലക്കുകളും ഉണ്ടായിരുന്നുവെങ്കിൽ, അവരിൽ ആകാശത്തുനിന്ന് നാം മലക്കിനെ ഒരു റസൂലായി ഇറക്കുമായിരുന്നു.'**

---

﴾94﴿ وَمَا مَنَعَ മുടക്കിയിട്ടില്ല, തടസ്സപ്പെടുത്തിയിട്ടില്ല النَّاسَ മനുഷ്യരെ أَنْ يُؤْمِنُوا അവർ വിശ്വസിക്കുന്നതിന്, വിശ്വസിക്കലിനെ إِذْ جَاءَهُمُ അവർക്ക് വന്നപ്പോൾ الْهُدَى സന്മാർഗം, മാർഗദർശനം إِلَّا أَنْ قَالُوا അവർ പറഞ്ഞതല്ലാതെ, പറയലല്ലാതെ أَبَعَثَ അയച്ചു (നിയോഗിച്ചു-എഴുന്നേൽപിച്ചു)വോ اللَّهُ അല്ലാഹു بَشَرًا ഒരു മനുഷ്യനെ, മനുഷ്യനായി رَسُولًا റസൂലായി, റസൂലിനെ ﴾95﴿ قُلْ നീ പറയുക لَوْ كَانَ ഉണ്ടായിരുന്നെങ്കിൽ فِي الْأَرْضِ ഭൂമിയിൽ مَلَائِكَةٌ മലക്കുകൾ, വല്ല മലക്കുകളും يَمْشُونَ നടക്കുന്ന مُطْمَئِنِّينَ അടങ്ങിക്കൊണ്ട്, സമാധാനമടഞ്ഞവരായി لَنَزَّلْنَا നാം ഇറക്കുകതന്നെ ചെയ്തിരുന്നു عَلَيْهِمْ അവരിൽ, അവരുടെ മേൽ مِنَ السَّمَاءِ ആകാശത്തുനിന്ന് مَلَكًا മലക്കായിട്ട്, മലക്കിനെ رَسُولًا ഒരു റസൂലിനെ, റസൂലായി

---

അല്ലാഹു അയക്കുന്ന റസൂലുകൾ മലക്കുകളായിരിക്കേണ്ടതല്ലേ? എന്തുകൊണ്ട് മനുഷ്യനെ റസൂലായി അയക്കുന്നു? ഞങ്ങളെപ്പോലെയുള്ള ഒരു മനുഷ്യനെ ഞങ്ങൾ എങ്ങിനെ പിൻപറ്റും? എന്നൊക്കെ പൂർവകാലം മുതൽക്കേ അവിശ്വാസികൾ വാദിച്ചു

വന്നിരുന്നു. അതുപോലെ മക്കാ മുശ്‌രിക്കുകളും പറഞ്ഞുവന്നു. റസൂൽ തിരുമേനി(സ്വ) യിൽ വിശ്വസിക്കാത്തതിന് അതവർ ഒരു ന്യായമായി എടുത്തുകാണിക്കുകയും ചെയ്തു. ഒന്നാമത്തെ ആയത്തിൽ പ്രസ്തുത വാദവും, രണ്ടാമത്തെ ആയത്തിൽ അതിനുള്ള മറുപടിയുമാണ് കാണുന്നത്. മറുപടിയുടെ സാരം ഇതാണ്: ഭൂമിയിൽ സമാധാനപൂർവം അടങ്ങി ഒതുങ്ങിക്കഴിയുകയും മനുഷ്യരെപ്പോലെ നടന്നുകൊണ്ടിരിക്കുകയും ചെയ്യുന്ന കുറേ മലക്കുകൾ ഉണ്ടായിരുന്നുവെങ്കിൽ, ആകാശത്തുനിന്ന് ഒരു മലക്കിനെ അവർക്ക് റസൂലായി അയക്കുമായിരുന്നു. പക്ഷേ, ഭൂമിയിൽ അങ്ങിനെയുള്ള മലക്കുകൾ ഇല്ലല്ലോ. ഒരു കൂട്ടരിലേക്ക് റസൂലായി നിയോഗിക്കപ്പെടുന്ന ആൾ അവരുമായി ഇടപഴകുവാൻ പറ്റിയവരായിരിക്കേണ്ടതുണ്ട്. എന്നിരിക്കെ, ആത്മീയ ജീവികളും മനുഷ്യപ്രകൃതിയിൽ നിന്ന് വ്യത്യസ്തരുമായ മലക്കുകളെ മനുഷ്യരിലേക്ക് റസൂലായി അയച്ചിട്ട് എന്തുകാര്യം? അയച്ചാൽ തന്നെയും-സൂ:അൻആം: 9-ൽ അല്ലാഹു ചൂണ്ടിക്കാട്ടിയതുപോലെ - ആ മലക്കിനെ അദ്ദേഹത്തിന്റെ രൂപത്തിലും സ്വഭാവത്തിലുമൊക്കെ മനുഷ്യനാക്കേണ്ട തായും വരും. അപ്പോഴും ഈ ആക്ഷേപവും സംശയം നിലനിൽക്കുമല്ലോ.

ഭൂമിയിൽ മലക്കുകൾ ഉണ്ടായിരുന്നുവെങ്കിൽ എന്ന് പറഞ്ഞു മതിയാക്കാതെ നട ന്നുകൊണ്ടിരിക്കുന്നവർ (يَمْشُونَ) എന്നും. സമാധാനപ്പെട്ടു അടങ്ങിക്കൊണ്ടിരിക്കുന്ന വർ (مُطْمَئِنِّينَ) എന്നും രണ്ട് ഉപാധികൾ കൂടി മലക്കുകളെപ്പറ്റി അല്ലാഹു പറഞ്ഞിരി ക്കുന്നത് ശ്രദ്ധേയമാകുന്നു. ഭൂമിയിൽ ഓരോ ആവശ്യാർഥം മലക്കുകൾ വന്നും പോ യുംകൊണ്ടിരിക്കുന്നുവെന്നും ഭൂമിയിലെ ചില കാര്യങ്ങളിൽ മലക്കുകളും ബന്ധപ്പെടാ റുണ്ടെന്നും ക്വുർആൻ കൊണ്ടും, ഹദീഥുകൾ കൊണ്ടും സ്ഥാപിതമായതാണ്. എന്നാലും അക്കാരണംകൊണ്ട് മലക്കിനെ റസൂലായി അയക്കുന്നതിന് അർഥമില്ല. അവരും മനുഷ്യരെപ്പോലെ ഇവിടെ താമസിച്ചു കഴിഞ്ഞുകൂടുന്നുണ്ടെങ്കിലേ അതിന് അർഥമുള്ളൂ എന്നിങ്ങനെയുള്ള സൂചന അതിൽ കാണാം. മുശ്‌രിക്കുകൾക്ക് നൽകിയ ഈ മറുപടിയുടെ അർഥവ്യാഖ്യാനങ്ങളെ വളച്ചുതിരിച്ചുകൊണ്ട് 'ജിന്ന്' എന്നൊരു പ്രത്യേക വർഗമില്ലെന്നും, മനുഷ്യരിൽ തന്നെയുള്ള ചില വിഭാഗക്കാരാണ് ജിന്നുക ളെന്നും വാദിക്കുന്ന ചില പുത്തൻ ആശയക്കാർ 95-ാം വചനം തങ്ങൾക്കൊരു തെളി വാക്കുവാൻ ഒരു പാഴ്ശ്രമം നടത്തിയിട്ടുണ്ട്. ഇതിനെപ്പറ്റി സൂറത്തുൽ ഹിജ്റിനുശേഷം കൊടുത്തിട്ടുള്ള വ്യാഖ്യാനക്കുറിപ്പിൽ മുമ്പ് വിശദമായി സംസാരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ പ്രത്യേകമൊന്നും പ്രസ്താവിക്കുന്നില്ല.

قُلْ كَفَىٰ بِٱللَّهِ شَهِيدًۢا بَيْنِى وَبَيْنَكُمْ ۚ إِنَّهُۥ كَانَ بِعِبَادِهِۦ خَبِيرًۢا بَصِيرًا ﴿٩٦﴾

**﴾96﴿ (നബിയേ) പറയുക: 'എന്റെയും നിങ്ങളുടെയും ഇടയിൽ സാക്ഷിയായി അല്ലാഹു തന്നെ മതി. നിശ്ചയമായും, അവൻ അവന്റെ അടി യാൻമാരെപ്പറ്റി സൂക്ഷ്മമായറിയുന്ന വനും, കണ്ടറിയുന്നവനുമാകുന്നു.**

وَمَن يَهْدِ ٱللَّهُ فَهُوَ ٱلْمُهْتَدِ

**﴾97﴿ ഏതൊരുവനെ അല്ലാഹു സന്മാർഗത്തിലാക്കുന്നുവോ അവ നത്രെ സൻമാർഗം പ്രാപിക്കുന്നവൻ.**

وَمَن يُضْلِلْ فَلَن تَجِدَ لَهُمْ أَوْلِيَآءَ مِن دُونِهِۦ ۖ

അവൻ ഏതൊരുവനെ വഴിപിഴവിലാക്കുന്നുവോ, അവർക്ക് അവനെക്കൂടാതെ യാതൊരു മിത്രങ്ങളെ (അഥവാ രക്ഷാകർത്താക്കളെ) യും നീ കണ്ടെത്തുന്നതേ അല്ല.

وَنَحْشُرُهُمْ يَوْمَ ٱلْقِيَـٰمَةِ عَلَىٰ وُجُوهِهِمْ عُمْيًا وَبُكْمًا وَصُمًّا ۖ

(മാത്രമല്ല) ഖിയാമത്ത്നാളിൽ അവരെ അവരുടെ മുഖങ്ങളിലായി [മുഖം കുത്തി]ക്കൊണ്ട് നാം ഒരുമിച്ചുകൂട്ടുകയും ചെയ്യും; അന്ധന്മാരും, ഊമകളും, ബധിരന്മാരുമായിക്കൊണ്ട്.

مَّأْوَىٰهُمْ جَهَنَّمُ ۖ كُلَّمَا خَبَتْ زِدْنَـٰهُمْ سَعِيرًا ﴿٩٧﴾

അവരുടെ സങ്കേതസ്ഥാനം 'ജഹന്നം' [നരകം] ആകുന്നു. അത് (ജ്വാല) അടങ്ങുമ്പോഴെല്ലാം അവർക്ക് നാം ആളിക്കത്തൽ വർധിപ്പിക്കുന്നതാണ്.

---

﴾96﴿ قُلْ പറയുക كَفَىٰ മതി بِاللَّهِ അല്ലാഹു (തന്നെ) شَهِيدًا സാക്ഷിയായി بَيْنِي എന്റെ ഇടയിൽ وَبَيْنَكُمْ നിങ്ങളുടെ ഇടയിലും إِنَّهُ كَانَ നിശ്ചയമായും അവനാകുന്നു بِعِبَادِهِ അവന്റെ അടിയാൻമാരെപ്പറ്റി خَبِيرًا സൂക്ഷ്മമായി അറിയുന്നവൻ بَصِيرًا കണ്ടറിയുന്നവൻ ﴾97﴿ وَمَنْ ആർ, ഏതൊരുവൻ يَهْدِ اللَّهُ അല്ലാഹു നേർമാർഗത്തിലാക്കുന്നുവോ فَهُوَ എന്നാലവനത്രെ الْمُهْتَدِ നേർമാർഗം പ്രാപിച്ചവൻ وَمَنْ ഏതൊരുവൻ (ആർ) يُضْلِلْ അവൻ വഴിപിഴവിലാക്കുന്നുവോ فَلَنْ تَجِدَ എന്നാൽ നീ കണ്ടെത്തുകയില്ലതന്നെ (നിനക്ക് ലഭിക്കുകയേ ഇല്ല) لَهُمْ അവർക്ക് أَوْلِيَاءَ ബന്ധുക്കളെ, ഒരു രക്ഷാകർത്താക്കളെയും مِنْ دُونِهِ അവനു പുറമെ, അവനെ കൂടാതെ وَنَحْشُرُهُمْ അവരെ നാം ഒരുമിച്ചുകൂട്ടുകയും ചെയ്യും يَوْمَ الْقِيَامَةِ ഖിയാമത്തുനാളിൽ عَلَىٰ وُجُوهِهِمْ അവരുടെ മുഖങ്ങളിലായി عُمْيًا അന്ധന്മാരായി وَبُكْمًا ഊമകളായും وَصُمًّا ബധിരന്മാരായും مَأْوَاهُمْ അവരുടെ പ്രാപ്യ (സങ്കേത) സ്ഥാനം جَهَنَّمُ ജഹന്നമാകുന്നു كُلَّمَا خَبَتْ അത് അടങ്ങി (ഒതുങ്ങി) പ്പോകുമ്പോഴെല്ലാം زِدْنَاهُمْ അവർക്ക് നാം വർധിപ്പിക്കും سَعِيرًا ജ്വാല, ആളിക്കത്തൽ

---

അല്ലാഹു നേർമാർഗത്തിലാക്കുക എന്നും, അല്ലാഹു വഴിപിഴവിലാക്കുക എന്നും പറഞ്ഞതിന്റെ പൊരുൾ ഒന്നിലധികം പ്രാവശ്യം മുമ്പ് വിവരിച്ചുകഴിഞ്ഞതാകുന്നു. വേണ്ടപ്പെട്ട കാര്യങ്ങൾ കണ്ടും, കേട്ടും, മനസ്സിലാക്കുകയോ, പറയുകയോ, പ്രവർത്തിക്കുകയോ ചെയ്യാതെ, സത്യത്തിനും സൻമാർഗത്തിനും കടകവിരുദ്ധമായിട്ടാണല്ലോ സത്യനിഷേധികൾ ഈ ലോകത്ത് കഴിച്ചുകൂട്ടിയിരുന്നത്. അതുകൊണ്ട് അതിന് തികച്ചും യോജിച്ച ശിക്ഷകൾ തന്നെ പരലോകത്തുവെച്ച് അവർ അനുഭവിക്കേണ്ടിവരുമെന്ന് അല്ലാഹു താക്കീത് ചെയ്യുന്നു.

ക്വിയാമത്തു നാളിൽ ക്വബ്റുകളിൽ നിന്ന് മഹ്ശറിലേക്ക് സൃഷ്ടികൾ ഒരുമിച്ചുകൂട്ടപ്പെടുമ്പോൾ ആ കുറ്റവാളികളെ മുഖം കുത്തിക്കൊണ്ടായിരിക്കും ഒരുമിച്ചുകൂട്ടുക എന്നതാണ് ഇവിടെ അല്ലാഹു പറഞ്ഞത്. നരകത്തിൽ വെച്ചും മുഖംകുത്തിക്കൊണ്ടു തന്നെ അവർ വലിച്ചിഴക്കപ്പെടും (يُسْحَبُونَ فِي النَّارِ عَلَى وُجُوهِهِمْ) എന്ന് സൂറത്തുൽ ക്വമർ: 48 ലും അല്ലാഹു പറഞ്ഞിരിക്കുന്നു. 'മനുഷ്യർ എങ്ങിനെയാണ് അവരുടെ മുഖങ്ങളിൽ (മുഖം കുത്തിക്കൊണ്ട്) ഒരുമിച്ചുകൂട്ടപ്പെടുക?' എന്ന് ചോദിക്കപ്പെട്ടപ്പോൾ നബി ﷺ ഇപ്രകാരം ഉത്തരം പറഞ്ഞതായി അനസ് (റ) ഉദ്ധരിച്ചിരിക്കുന്നു: 'അവരെ അവരുടെ കാലുകളിൽ നടത്തിയവൻ, അവരെ അവരുടെ മുഖങ്ങളിൽ നടത്തുവാനും നിശ്ചയമായും കഴിവുള്ളവനാകുന്നു.' (അ;ബു;മു.) അബൂഹുറയ്റഃ (റ) വഴി ഉദ്ധരിക്കപ്പെട്ട ഒരു നബിവചനം ഇങ്ങനെയാകുന്നു: 'ക്വിയാമത്തു നാളിൽ മനുഷ്യർ മൂന്നു തരക്കാരായി ഒരുമിച്ചുകൂട്ടപ്പെടും. ഒരു തരക്കാർ കാൽനടക്കാർ, ഒരുതരക്കാർ വാഹനക്കാർ, ഒരുതരക്കാർ തങ്ങളുടെ മുഖങ്ങളിലായി'. (ദാ;തി;ബ; ഇബ്നുജരീർ). ഇത്രയും കടുത്ത ശിക്ഷകൾക്ക് അവർ പാത്രമാകുവാൻ കാരണം അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

ذَٰلِكَ جَزَآؤُهُم بِأَنَّهُمْ كَفَرُوا۟ بِـَٔايَـٰتِنَا وَقَالُوٓا۟ أَءِذَا كُنَّا عِظَـٰمًا وَرُفَـٰتًا أَءِنَّا لَمَبْعُوثُونَ خَلْقًا جَدِيدًا ﴿٩٨﴾

**﴾98﴿ അത് അവരുടെ പ്രതിഫലമത്രെ; നമ്മുടെ 'ആയത്തു' [ലക്ഷ്യം]കളിൽ അവർ അവിശ്വസിക്കുകയും, അവർ (ഇങ്ങിനെ) പറയുകയും, ചെയ്തത് നിമിത്തം: 'നാം എല്ലുകളും തുരുമ്പുമായിരുന്നാലുമോ? നിശ്ചയമായും, നാം ഒരു പുതിയ സൃഷ്ടിയായി എഴുന്നേൽപിക്കപ്പെടുന്നവരാണോ!'? എന്ന്.**

۞ أَوَلَمْ يَرَوْا۟ أَنَّ ٱللَّهَ ٱلَّذِى خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ قَادِرٌ عَلَىٰٓ أَن يَخْلُقَ مِثْلَهُمْ وَجَعَلَ لَهُمْ أَجَلًا لَّا رَيْبَ فِيهِ

**﴾99﴿ അവർക്ക് കണ്ടുകൂടേ?- ആകാശങ്ങളെയും, ഭൂമിയെയും സൃഷ്ടിച്ചവൻ, അവരെപ്പോലെയുള്ളവരെ സൃഷ്ടിക്കുവാൻ കഴിവുള്ളവനാണെന്ന്!- അവർക്ക് അവൻ ഒരു അവധി ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു-അതിൽ സന്ദേഹമേ ഇല്ല.**

فَأَبَى ٱلظَّـٰلِمُونَ إِلَّا كُفُورًا ﴿٩٩﴾

**എന്നാൽ (ഈ) അക്രമികൾ നന്ദികേട് കാണി (ച്ചു നിഷേധി) ക്കുന്നതിനല്ലാതെ വിസമ്മതിച്ചിരിക്കുകയാണ്.**

---

﴾98﴿ ذَٰلِكَ അത് جَزَاؤُهُمْ അവരുടെ പ്രതിഫലമാണ് بِأَنَّهُمْ അവർ (ആകുന്നു) എന്നുള്ളത് നിമിത്തം كَفَرُوا അവർ അവിശ്വസിച്ചിരിക്കുന്നു (എന്നുള്ളത്) بِآيَاتِنَا നമ്മുടെ ആയത്തു (ദൃഷ്ടാന്തം-ലക്ഷ്യം-സൂക്തം) കളിൽ وَقَالُوا അവർ പറയുകയും ചെയ്തു

(വെന്നതും) أَءِذَا كُنَّا നാം ആയാലോ, ആയിട്ടാണോ عِظَامًا എല്ലുകൾ وَرُفَاتًا തുരുമ്പും, നുരുമ്പും أَءِنَّا നിശ്ചയമായും നാമോ لَمَبْعُوثُونَ എഴുന്നേൽപിക്കപ്പെടുന്നവർ (ആകുന്നത്) خَلْقًا ഒരു സൃഷ്ടിയായി جَدِيدًا പുതിയ ﴾99﴿ أَوَلَمْ يَرَوْا അവർ കണ്ടില്ലേ, അവർക്ക് കണ്ടുകൂടേ أَنَّ اللَّهَ അല്ലാഹു (ആകുന്നു) വെന്ന് الَّذِي خَلَقَ സൃഷ്ടിച്ചവനായ السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضَ ഭൂമിയെയും قَادِرٌ കഴിവുള്ളവനാണ് (എന്ന്) عَلَىٰ أَنْ يَخْلُقَ സൃഷ്ടിക്കുവാൻ مِثْلَهُمْ അവരെപ്പോലെ (യുള്ളവരെ) وَجَعَلَ അവൻ ആക്കുകയും ചെയ്തിരിക്കുന്നു لَهُمْ അവർക്ക് أَجَلًا ഒരവധി لَا رَيْبَ സന്ദേഹമേ ഇല്ല, സംശയമില്ലാത്ത فِيهِ അതിൽ فَأَبَى എന്നാൽ വിസമ്മതിച്ചു الظَّالِمُونَ അക്രമികൾ إِلَّا كُفُورًا നന്ദികേടിനല്ലാതെ

സൂറഃ മുഅ്മിനിൽ അല്ലാഹു പറയുന്നു: 'ആകാശങ്ങളെയും ഭൂമിയെയും സൃഷ്ടിക്കൽ മനുഷ്യരെ സൃഷ്ടിക്കുന്നതിനെക്കാൾ വലിയ കാര്യംതന്നെ.' (40:57) സൂറഃ അഹ്ക്വാഫിൽ പറയുന്നു: 'അവർക്ക് കണ്ടുകൂടേ, ആകാശങ്ങളെയും ഭൂമിയെയും സൃഷ്ടിക്കുകയും, അവയെ സൃഷ്ടിച്ചതുകൊണ്ട് ക്ഷീണിക്കാതിരിക്കുകയും ചെയ്തവനായ അല്ലാഹു, മരണപ്പെട്ടവരെ ജീവിപ്പിക്കുവാൻ കഴിയുന്നവൻ തന്നെയാണെന്ന്?!' (46:33) അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം ചെറുതും വലുതുമെന്നോ, ഒന്നാമത്തെ സൃഷ്ടിപ്പും രണ്ടാമത്തെ സൃഷ്ടിപ്പുമെന്നോ വ്യത്യാസമില്ല. എല്ലാം അവന് ഒരുപോലെ തന്നെ. എങ്കിലും ഇവരെ സംബന്ധിച്ചിടത്തോളം, ആകാശ ഭൂമികളെ സൃഷ്ടിച്ചുണ്ടാക്കിയവന്ന് ഇവരെ പോലുള്ളവരെ സൃഷ്ടിക്കുവാനും, ശൂന്യതയിൽനിന്ന് ആദ്യമായി സൃഷ്ടിച്ചുണ്ടാക്കിയവന് രണ്ടാമത് ആവർത്തിച്ചുണ്ടാക്കുവാനും കൂടുതൽ എളുപ്പമായിരിക്കുമെന്ന് മനസ്സിലാക്കാമല്ലോ. പക്ഷേ, അതിന് ഒരു അവധി അവൻ വെച്ചിട്ടുണ്ട്. ആ അവധിയെക്കുറിച്ച് യാതൊരു സന്ദേഹത്തിനും അവകാശമില്ല. അത് വരുമ്പോഴേ രണ്ടാമത്തെ സൃഷ്ടിക്കൽ ഉണ്ടാകൂ എന്നു മാത്രം.

قُل لَّوْ أَنتُمْ تَمْلِكُونَ خَزَآئِنَ رَحْمَةِ رَبِّىٓ إِذًا لَّأَمْسَكْتُمْ خَشْيَةَ ٱلْإِنفَاقِ ۚ وَكَانَ ٱلْإِنسَـٰنُ قَتُورًا ﴿١٠٠﴾

**﴾100﴿ (നബിയേ) പറയുക: 'നിങ്ങൾ എന്റെ റബ്ബിന്റെ കാരുണ്യത്തിന്റെ ഖജനാക്കളെ അധീനമാക്കിയിരുന്നാൽ പോലും എന്നാൽ- ചില വഴിക്കുന്നതിന് ഭയപ്പെട്ടു നിങ്ങൾ പിടിച്ചുവെക്കുക തന്നെ ചെയ്യുമായിരുന്നു.' മനുഷ്യൻ വളരെ പിശുക്കനാകുന്നു.**

﴾100﴿ قُلْ നീ പറയുക لَوْ أَنتُمْ നിങ്ങൾ ആയിരുന്നെങ്കിൽ تَمْلِكُونَ നിങ്ങൾ ഉടമയാക്കിയിരുന്നു, അധീനമാക്കിയിരുന്നു (വെങ്കിൽ) خَزَائِنَ ഖജനാക്കളെ, നിക്ഷേപങ്ങളെ, ഭണ്ഡാരങ്ങളെ رَحْمَةِ കാരുണ്യ (അനുഗ്രഹ) ത്തിന്റെ رَبِّي എന്റെ റബ്ബിന്റെ إِذًا എന്നാൽ, അന്നേരം لَأَمْسَكْتُمْ നിങ്ങൾ പിടിച്ചുവെക്കുക തന്നെ ചെയ്യും خَشْيَةَ ഭയന്നിട്ട്, ഭയത്താൽ الْإِنفَاقِ ചിലവഴിക്കൽ, ചിലവാക്കുന്നതിനെ وَكَانَ ആകുന്നു الْإِنسَانُ മനുഷ്യൻ قَتُورًا (വളരെ) പിശുക്കൻ, ഇറുക്കിപ്പിടിക്കുന്നവൻ

സജ്ജന ദുർജന വ്യത്യാസം കൂടാതെ, കുറഞ്ഞുപോകുമെന്നോ തീർന്നുപോകുമെന്നോ ഭയപ്പെടാതെ, അല്ലാഹു അവന്റെ കണക്കറ്റ അനുഗ്രഹങ്ങളെ എല്ലാവർക്കും നൽകിക്കൊണ്ടിരിക്കുന്നു. അവന്റെ അനുഗ്രഹങ്ങളുടെ നിക്ഷേപ ഭണ്ഡാരങ്ങളത്രയും നിങ്ങളുടെ അധീനത്തിലായിരുന്നുവെങ്കിൽപോലും അവ തീർന്നുപോകുമെന്ന് ഭയപ്പെട്ടു അവയിൽനിന്ന് ചിലവഴിക്കുവാൻ നിങ്ങൾ മടിക്കുക തന്നെ ചെയ്തേക്കും. കാരണം, മനുഷ്യൻ സ്വതവേ മഹാപിശുക്കനാകുന്നു. ഒരു ഹദീഥിൽ നബിﷺ പറയുന്നു: 'അല്ലാഹുവിന്റെ കൈ ഏറ്റവും നിറഞ്ഞതാകുന്നു. യാതൊരു ചിലവും അതിൽ കുറവ് വരുത്തുകയില്ല. രാവും പകലും ഒഴുകിക്കൊണ്ടിരിക്കുന്നതാണ്. അവൻ ആകാശങ്ങളെയും ഭൂമിയെയും സൃഷ്ടിച്ചത് മുതൽ അവൻ ചിലവഴിച്ചത് നിങ്ങൾ കണ്ടോ?! എന്നിട്ട് അവന്റെ വലങ്കൈയിലുള്ളത് നിശ്ചയമായും, ചുരുങ്ങിപ്പോയിട്ടില്ല.' (ബു.മു.)

## വിഭാഗം - 12

وَلَقَدْ ءَاتَيْنَا مُوسَىٰ تِسْعَ ءَايَٰتٍۭ بَيِّنَٰتٍ ۖ فَسْـَٔلْ بَنِىٓ إِسْرَٰٓءِيلَ إِذْ جَآءَهُمْ

**《101》 തീർച്ചയായും, മൂസാക്ക് വ്യക്തങ്ങളായ ഒമ്പത് ദൃഷ്ടാന്തങ്ങളെ നാം നൽകുകയുണ്ടായി. എന്നാൽ, ഇസ്റാഈൽ സന്തതികളോട് അദ്ദേഹം അവരിൽ ചെന്ന സന്ദർഭത്തെക്കുറിച്ച് നീ ചോദി (ച്ചുനോ) ക്കുക.**

فَقَالَ لَهُۥ فِرْعَوْنُ إِنِّى لَأَظُنُّكَ يَٰمُوسَىٰ مَسْحُورًا ﴿١٠١﴾

**(അതെ) അപ്പോൾ, ഫിർഔൻ അദ്ദേഹത്തോട് പറഞ്ഞു: 'നിശ്ചയമായും, നിന്നെ ഞാൻ- മൂസാ-മാരണം പിണഞ്ഞ ഒരുവനാണെന്ന് വിചാരിക്കുന്നു.'**

---

《101》 وَلَقَدْ آتَيْنَا തീർച്ചയായും നാം നൽകിയിട്ടുണ്ട് مُوسَى മൂസാക്ക് تِسْعَ ഒമ്പത് آيَاتٍ ദൃഷ്ടാന്തങ്ങൾ بَيِّنَاتٍ സുവ്യക്തങ്ങളായ, സ്പഷ്ടങ്ങളായ فَاسْأَلْ എന്നാൽ ചോദിക്കുക (അന്വേഷിക്കുക) بَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികളോട് إِذْ جَاءَهُمْ അദ്ദേഹം അവരിൽ ചെന്ന സന്ദർഭത്തെ فَقَالَ لَهُ അപ്പോൾ അദ്ദേഹത്തോട് പറഞ്ഞു فِرْعَوْنُ ഫിർഔൻ إِنِّي لَأَظُنُّكَ നിശ്ചയമായും ഞാൻ നിന്നെ കരുതുന്നു, വിചാരിക്കുന്നു يَا مُوسَى മൂസാ مَسْحُورًا ഒരു മാരണം ചെയ്യപ്പെട്ട (പിടിപെട്ടവനെന്ന്)

---

നബി തിരുമേനിﷺയോട് മുശ്രിക്കുകൾ, തങ്ങളാൽ കെട്ടിച്ചമക്കപ്പെട്ട ദൃഷ്ടാന്തങ്ങളിൽ ഏതെങ്കിലും കാട്ടിക്കൊടുക്കുവാൻ ആവശ്യപ്പെടുകയുണ്ടായ വിവരം കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ചുവല്ലോ. എന്നാൽ, മൂസാ നബി (അ) സ്പഷ്ടമായ ഒമ്പത് പ്രധാന ദൃഷ്ടാന്തങ്ങൾ സഹിതം ഫിർഔന്റെയും ജനതയുടെയും അടുക്കൽ ചെല്ലുകയുണ്ടായിട്ടും അവർ വിശ്വസിച്ചില്ല. അനന്തരമുണ്ടായ ചരിത്രങ്ങൾ നിലവിലുള്ള ഇസ്റാഈല്യർക്കും അറിയാവുന്നതാണ്. വേണമെങ്കിൽ അവരോട് അന്വേഷിച്ചു നോക്കാവു

ന്നതുമാണ്. ആ ദൃഷ്ടാന്തങ്ങളൊക്കെ നേരിൽ കണ്ടിട്ടും ഫിർഔൻ മൂസാ (അ) നെക്കുറിച്ച് പറഞ്ഞത് നീ മാരണത്തിൽ അകപ്പെട്ടുപോയിരിക്കയാണ്-നിന്റെ ബുദ്ധിക്ക് എന്തോ തകരാറ് പറ്റിയിരിക്കുന്നു- എന്നായിരുന്നു. ഇവർക്കും അത്തരം ദൃഷ്ടാന്തങ്ങൾ കാട്ടിക്കൊടുത്താൽ ഉണ്ടാവാൻ പോകുന്നത് അതുപോലെത്തന്നെയായിരിക്കും. സദുദ്ദേശ്യത്തോടുകൂടിയല്ല അവർ ദൃഷ്ടാന്തങ്ങൾക്കാവശ്യപ്പെടുന്നത്. എന്നൊക്കെയാണ് ഈ വചനത്തിലടങ്ങിയ ആശയം.

മൂസാ നബി(അ)യുടെ കൈക്ക് ഈജിപ്തിൽ വെച്ചും, പിന്നീടുമായി വെളിപ്പെട്ട അത്ഭുത ദൃഷ്ടാന്തങ്ങൾ ക്വുർആനിൽ പലതും വിവരിക്കപ്പെട്ടിട്ടുണ്ട്. അവയിൽ ഏതിനെയൊക്കെ ഉദ്ദേശിച്ചാണ് تِسۡعَ آيَاتٍ(ഒമ്പത് ദൃഷ്ടാന്തങ്ങൾ) എന്ന് പറഞ്ഞിരിക്കുന്നതെന്ന് തിട്ടമായി എണ്ണിപ്പറയുക സാധ്യമല്ല. പക്ഷേ, ഫിർഔനും കൂട്ടരും സമുദ്രത്തിൽ മുങ്ങിനശിക്കുന്നതിന് മുമ്പുണ്ടായ ഒമ്പതെണ്ണമാണ് ഇവിടെ ഉദ്ദേശ്യമെന്ന് വ്യക്തമാകുന്നു. ഈ ഒമ്പതെണ്ണം നിജപ്പെടുത്തുന്നതിൽ അഭിപ്രായ വ്യത്യാസം കാണാമെങ്കിലും, കൂടുതൽ ബലപ്പെട്ടതും, ക്വുർആന്റെ പ്രസ്താവനകളോട് കൂടുതൽ യോജിക്കുന്നതും ഇവയാണെന്നാകുന്നു: 1 ഉം, 2 ഉം അദ്ദേഹത്തിന്റെ വടിയും, കൈയും തന്നെ. ഈ രണ്ടിനെയും കുറിച്ച് പ്രസ്താവിച്ചശേഷം അവയെപ്പറ്റി فِي تِسۡعِ آيَاتٍ إِلَىٰ فِرۡعَوۡنَ وَقَوۡمِهِۦ (ഫിർഔന്റെയും അവന്റെ ജനതയുടെയും അടുക്കലേക്കുള്ള ഒമ്പത് ദൃഷ്ടാന്തങ്ങളിൽ പെട്ടതാണ്.) എന്ന് സൂറഃ നംല്. 12-ൽ അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. 3 മുതൽ 9 കൂടിയവ സൂ: അഅ്റാഫ്: 130, 133 ൽ പ്രസ്താവിക്കപ്പെട്ട ഏഴ് ദൃഷ്ടാന്തങ്ങളാണ്. അതായത് മഴ ഇല്ലായ്മ മൂലമുണ്ടായ വരൾച്ച, ഉൽപന്നങ്ങളുടെ ദൗർലഭ്യം, ജലപ്രളയം, വെട്ടുകിളി, പേൻ, തവള, രക്തം എന്നിവ. ഇവയെപ്പറ്റി വിവരിച്ചതിന്ശേഷം അവയെപ്പറ്റി **ايات مفصلات** (വിശദമാക്കപ്പെട്ട ദൃഷ്ടാന്തങ്ങൾ) എന്നും അവിടെ അല്ലാഹു പറഞ്ഞിരിക്കുന്നു.

സ്പഷ്ടങ്ങളായ ആ ദൃഷ്ടാന്തങ്ങളെല്ലാം നേരിൽ കണ്ടറിഞ്ഞിട്ടും ഫിർഔനിൽ നിന്നുണ്ടായ പ്രതികരണം 'മൂസാ, നീ ഒരു മാരണം പിടിപെട്ട ആളായിട്ടാണ് ഞാൻ നിന്നെ കരുതുന്നത്' (.........إِنِّي لَأَظُنُّكَ) എന്നായിരുന്നു. അതിന് മൂസാ നബി (അ) പറഞ്ഞ മറുപടി നോക്കുക:

قَالَ لَقَدۡ عَلِمۡتَ مَآ أَنزَلَ هَٰٓؤُلَآءِ إِلَّا رَبُّ ٱلسَّمَٰوَٰتِ وَٱلۡأَرۡضِ بَصَآئِرَ

**﴾102﴿ അദ്ദേഹം പറഞ്ഞു: '(ഫിർഔനേ) തീർച്ചയായും, നീ അറി(ഞ്ഞുകഴി) ഞ്ഞിട്ടുണ്ട്: ഉൾക്കാഴ്ച (നൽകുന്ന തെളിവു) കളായിക്കൊണ്ട് ആകാശങ്ങളുടെയും, ഭൂമിയുടെയും റബ്ബല്ലാതെ (മറ്റാരും) ഇവയെ ഇറക്കിയിട്ടില്ല എന്ന്.**

وَإِنِّي لَأَظُنُّكَ يَٰفِرۡعَوۡنُ مَثۡبُورٗا ١٠٢

**നിശ്ചയമായും ഞാൻ ഫിർഔനേ-നിന്നെ ഒരു നാശം പിണഞ്ഞവനായി വിചാരിക്കുക തന്നെ ചെയ്യുന്നു.**

﴿102﴾ قَالَ അദ്ദേഹം പറഞ്ഞു لَقَدْ عَلِمْتَ തീർച്ചയായും നീ അറിഞ്ഞിട്ടുണ്ട് مَآأَنزَلَ ഇറക്കിയിട്ടില്ല എന്ന് هَٰؤُلَاءِ ഇവയെ إِلَّا رَبُّ റബ്ബല്ലാതെ السَّمَاوَاتِ ആകാശങ്ങളുടെ وَالْأَرْضِ ഭൂമിയുടെയും بَصَائِرَ ഉൾക്കാഴ്ച നൽകുന്നവയായി, തെളിവുകളായിട്ട് وَإِنِّي നിശ്ചയമായും ഞാൻ, ഞാനാവട്ടെ لَأَظُنُّكَ നിന്നെ ഞാൻ കരുതുക തന്നെ ചെയ്യുന്നു يَافِرْعَوْنُ ഫിർഔനേ مَثْبُورًا ആട്ടിവിടപ്പെട്ടവൻ, നാശം പിണഞ്ഞവൻ

---

ഈ ദൃഷ്ടാന്തങ്ങളെല്ലാം അല്ലാഹുവിങ്കൽ നിന്നുള്ളതാണെന്ന സത്യം നിനക്ക് തികച്ചും ബോധ്യപ്പെട്ടു കഴിഞ്ഞിട്ടുണ്ടെന്ന് ഉറപ്പാണ്. എന്നിട്ടും, കൽപിച്ചുകൂട്ടി നീ നിഷേധത്തിൽ ശഠിച്ചുനിൽക്കുന്നത് നിന്റെ ഔദ്ധത്യം കൊണ്ട് മാത്രമാണ്. അതുകൊണ്ട് നാശത്തിലേക്കാണ് നിന്റെ നീക്കം എന്ന് ഞാനിതാ നിന്നെ താക്കീത് ചെയ്യുന്നു എന്ന് താൽപര്യം.

فَأَرَادَ أَن يَسْتَفِزَّهُم مِّنَ ٱلْأَرْضِ فَأَغْرَقْنَـٰهُ وَمَن مَّعَهُۥ جَمِيعًا ﴿١٠٣﴾

**﴿103﴾ എന്നാൽ, അവൻ [ഫിർഔൻ] അവരെ [ഇസ്റാഈല്യരെ] ഭൂമിയിൽ [നാട്ടിൽ] നിന്നു മിരട്ടിവിടുവാൻ ഉദ്ദേശിക്കയാണ് ചെയ്തത്; ആകയാൽ, അവനെയും, അവന്റെ കൂടെയുള്ളവരെയും മുഴുവനും നാം മുക്കി നശിപ്പിച്ചു.**

وَقُلْنَا مِنۢ بَعْدِهِۦ لِبَنِىٓ إِسْرَٰٓءِيلَ ٱسْكُنُوا۟ ٱلْأَرْضَ فَإِذَا جَآءَ وَعْدُ ٱلْـَٔاخِرَةِ جِئْنَا بِكُمْ لَفِيفًا ﴿١٠٤﴾

**﴿104﴾ അവന്റെ (നാശത്തിനു) ശേഷം ഇസ്റാഈൽ സന്തതികളോട് നാം പറയുകയും ചെയ്തു: 'നിങ്ങൾ ഭൂമിയിൽ [നാട്ടിൽ] താമസിച്ചുകൊള്ളുവിൻ; അങ്ങനെ, പരലോകത്തിന്റെ വാഗ്ദത്തം (അഥവാ നിശ്ചയം) വന്നാൽ, നിങ്ങളെ നാം കൂട്ടമായി (ഒരുമിച്ചു) കൊണ്ടുവരുന്നതാണ്.'**

---

﴿103﴾ فَأَرَادَ എന്നാൽ അവൻ ഉദ്ദേശിച്ചു أَنْ يَسْتَفِزَّهُمْ അവരെ ഇളക്കി (മിരട്ടി) വിടുവാൻ مِنَ الْأَرْضِ ഭൂമിയിൽ (നാട്ടിൽ) നിന്ന് فَأَغْرَقْنَاهُ അപ്പോൾ (അതിനാൽ) അവനെ നാം മുക്കി (നശിപ്പിച്ചു) وَمَنْ مَعَهُ അവന്റെ കൂടെയുള്ളവരെയും جَمِيعًا മുഴുവനും ﴿104﴾ وَقُلْنَا നാം പറയുകയും ചെയ്തു مِنْ بَعْدِهِ അവന്റെ ശേഷം لِبَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികളോട് اسْكُنُوا നിങ്ങൾ പാർത്തു (താമസിച്ചു) കൊള്ളുവിൻ الْأَرْضَ ഭൂമിയിൽ (നാട്ടിൽ) فَإِذَا جَاءَ അങ്ങനെ (എന്നിട്ട്-എന്നാൽ) വന്നാൽ وَعْدُ വാഗ്ദത്തം, നിശ്ചയം الْآخِرَةِ പരലോകത്തിന്റെ جِئْنَا നാം വരുന്നതാണ് بِكُمْ നിങ്ങളെ കൊണ്ട് لَفِيفًا കൂട്ടമായിട്ട്, ഒരുമിച്ചു കൂടിയതായി

മർദ്ദിച്ചും കൊന്നൊടുക്കിയും ഇസ്റാഈല്യരെ ആ നാട്ടിൽനിന്ന് തുരത്താനാണ് ഫിർഔൻ ഉദ്ദേശിച്ചത്. നാം നേരെ മറിച്ചും പ്രവർത്തിച്ചു. അവനെയും അവന്റെ ആൾക്കാരെയും സമുദ്രത്തിൽ മുക്കിനശിപ്പിച്ചു. ഇസ്റാഈല്യരെ പരിശുദ്ധ ഭൂമിയായ ഫലസ്തീനിൽ *(*)* കുടിയിരുത്തി സുഖമായി കഴിയുവാൻ ഏർപ്പാടും ചെയ്തു. ക്വിയാമത്തു നാൾ വന്നാൽ, നിങ്ങളും നിങ്ങളുടെ ശത്രുക്കളുമടക്കം എല്ലാവരെയും ഒരുമിച്ചു കൂട്ടുകയും, തക്ക നടപടി എടുക്കുകയും ചെയ്യുമെന്ന് അവരെ തെര്യപ്പെടുത്തുകയും ചെയ്തു എന്ന് സാരം.

ഈ സംഭവം ഓർമിപ്പിച്ചതിൽ, നബിﷺക്കും സത്യവിശ്വാസികൾക്കും ശുഭസൂചകമായ ഒരു ഭാവിയുടെ സൂചന അടങ്ങിയിരിക്കുന്നു. ഇസ്റാഈല്യരെ മർദ്ദിച്ചു തുരത്തുവാൻ ഉദ്ദേശിച്ച ഫിർഔനെയും കൂട്ടരെയും നശിപ്പിക്കുകയും, മർദ്ദനത്തിന് വിധേയരായവർക്ക് സ്വൈരജീവിതവും സ്വാധീനവും നൽകി അനുഗ്രഹിക്കുകയും ചെയ്തതുപോലെ, മക്കയിലെ മുശ്രിക്കുകളുടെ മർദ്ദനങ്ങൾ അവസാനിപ്പിച്ചു സത്യവിശ്വാസികൾക്ക് നല്ലൊരു ഭാവി താമസിയാതെ പ്രദാനം ചെയ്യുമെന്നത്രെ സൂചന. ഈ സൂറത്ത് അവതരിച്ച് അധികം താമസിയാതെ, നബിﷺയെയും സത്യവിശ്വാസികളെയും മക്കയിൽനിന്ന് തുരത്തിവിടുവാൻ ശത്രുക്കൾ വട്ടം കൂട്ടിയപ്പോൾ, അവർക്ക് മദീനയിൽ അല്ലാഹു അഭയം നൽകുകയും, പിന്നീട് നാട്ടിൽ- മക്കയിൽ തന്നെയും-സ്വൈരവും സ്വാധീനവും നൽകുകയും ഉണ്ടായല്ലോ.

وَبِٱلْحَقِّ أَنزَلْنَـٰهُ وَبِٱلْحَقِّ نَزَلَ ۗ وَمَآ أَرْسَلْنَـٰكَ إِلَّا مُبَشِّرًا وَنَذِيرًا ﴿١٠٥﴾

**﴾105﴿ യഥാർഥമനുസരിച്ച് തന്നെ നാം ഇതിനെ [ക്വുർആനെ] അവതരിപ്പിച്ചിരിക്കുന്നു; യഥാർഥപ്രകാരം തന്നെ ഇത് അവതരിക്കുകയും ചെയ്തിരിക്കുന്നു. (നബിയേ) സന്തോഷവാർത്ത അറിയിക്കുന്നവനും, താക്കീതുകാരനുമായിട്ടല്ലാതെ നിന്നെ നാം അയച്ചിട്ടുമില്ല.**

وَقُرْءَانًا فَرَقْنَـٰهُ لِتَقْرَأَهُۥ عَلَى ٱلنَّاسِ عَلَىٰ مُكْثٍ وَنَزَّلْنَـٰهُ تَنزِيلًا ﴿١٠٦﴾

**﴾106﴿ ക്വുർആനെയാകട്ടെ, നാം അതിനെ വേർതിരി (ച്ചു വിശദീകരി)ക്കുകയും ചെയ്തിരിക്കുന്നു; അതിനെ നീ മനുഷ്യർക്ക് താമസത്തോടെ [സാവധാനത്തിൽ] ഓതിക്കൊടുക്കുവാൻ വേണ്ടി. അതിനെ നാം ഒരു (ക്രമേണയായ) ഇറക്കൽ ഇറക്കുകയും ചെയ്തിരിക്കുന്നു.**

*(*) ഇസ്റാഈല്യർ, ഫിർഔനിനെ സമുദ്രത്തിൽ മുക്കിയശേഷം ഈജിപ്തിൽ താമസിച്ചതായി അറിയപ്പെടുന്നില്ല.*

﴾105﴿ وَبِالْحَقِّ യഥാർഥ പ്രകാരം (യഥാർത്ഥത്തോടെ) തന്നെ أَنزَلْنَاهُ നാം ഇതിനെ (അതിനെ) അവതരിപ്പിച്ചിരിക്കുന്നു وَبِالْحَقِّ യഥാർഥ പ്രകാരം (അനുസരിച്ചു) തന്ന نَزَلَ അത് അവതരിക്കുകയും ചെയ്തിരിക്കുന്നു وَمَا أَرْسَلْنَاكَ നിന്നെ നാം അയച്ചിട്ടുമില്ല إِلَّا مُبَشِّرًا സന്തോഷവാർത്ത അറിയിക്കുന്നവനായിട്ടല്ലാതെ وَنَذِيرًا താക്കീത് (മുന്നറിയിപ്പു) കാരനും ﴾106﴿ وَقُرْآنًا ക്വുർആനെ, ക്വുർആനെയാകട്ടെ فَرَقْنَاهُ അതിനെ നാം വേർതിരിച്ചിരിക്കുന്നു. വിവേചി (ച്ചു വിവരി) ച്ചിരിക്കുന്നു لِتَقْرَأَهُ അതിനെ നീ ഓതുവാൻ വേണ്ടി عَلَى النَّاسِ മനുഷ്യർക്ക്, മനുഷ്യരിൽ عَلَىٰ مُكْثٍ താമസത്തോടെ, സാവധാനത്തിൽ وَنَزَّلْنَاهُ അതിനെ നാം ഇറക്കുകയും ചെയ്തിരിക്കുന്നു تَنزِيلًا ഒരു (തരം) ഇറക്കൽ

---

فَرَقْنَا (ഫറക്നാ) എന്നും فَرَّقْنَا (ഫർറക്നാ) എന്നും ഇവിടെ വായിക്കപ്പെട്ടിട്ടുണ്ട്. ഒന്നാമത്തേതനുസരിച്ച് ക്വുർആനിൽ വേണ്ടപ്പെട്ട എല്ലാ കാര്യങ്ങളും നാം വേർതിരിച്ചു വിശദീകരിച്ചിരിക്കുന്നുവെന്നും, രണ്ടാമത്തേതനുസരിച്ച് ക്വുർആനെ പല ഗഡുക്കളായി പിരിച്ചിരിക്കുന്നു- അഥവാ, കുറേശ്ശെ കുറേശ്ശെയായി അവതരിപ്പിച്ചിരിക്കുന്നു-വെന്നും അർഥമായിരിക്കുന്നതാണ്.

ക്വുർആനെക്കുറിച്ച് സംസാരിച്ചുകൊണ്ടിരിക്കെ, ബന്ധപ്പെട്ട പല കാര്യങ്ങളെപ്പറ്റിയും പരാമർശിക്കുകയുണ്ടായി. വീണ്ടും ക്വുർആനിലേക്കുതന്നെ സംസാരഗതി തിരിഞ്ഞുവന്നിരിക്കുകയാണ്. ക്വുർആനെ അല്ലാഹു അവതരിപ്പിച്ചതും, അത് അവതരിച്ചതും യഥാർഥ പ്രകാരം തന്നെ. അതായത് സത്യയാഥാർഥ്യങ്ങൾ, ന്യായയുക്തങ്ങളായ തെളിവുകൾ, സുസ്ഥിരങ്ങളായ സനാതന തത്വങ്ങൾ എന്നിങ്ങിനെ ആവശ്യമായതെല്ലാം ഉൾപ്പെടുത്തിക്കൊണ്ടാണ് അല്ലാഹു ക്വുർആനെ അവതരിപ്പിച്ചിരിക്കുന്നത്. യാതൊരു കൃത്രിമമോ, ഏറ്റക്കുറവോ കൂടാതെ യഥാർഥ രൂപത്തിൽ സുരക്ഷിതമായിത്തന്നെ അത് നബി ﷺയിലേക്ക് അവതരിക്കുകയും ചെയ്തിരിക്കുന്നു. എന്നാൽ, അത് ആരെയും അടിച്ചേൽപിക്കുവാൻ നബി ﷺയോട് കൽപിക്കപ്പെട്ടിട്ടില്ല. അതിന്റെ സന്ദേശങ്ങൾ കേൾപ്പിക്കുക, അതനുസരിക്കുന്നവർക്കുണ്ടാകുന്ന സൽഫലങ്ങളെക്കുറിച്ച് സന്തോഷവാർത്ത അറിയിക്കുക, ധിക്കരിക്കുന്നവർക്കുണ്ടാകുന്ന ഭവിഷ്യത്തുകളെപ്പറ്റി താക്കീത് നൽകുക, ഇതു മാത്രമേ നബി ﷺയോട് കൽപിച്ചിട്ടുള്ളൂ. ഓരോ കാര്യവും സവിശദം വേർതിരിച്ചു വിവരിച്ചുകൊണ്ടാണ് അതുള്ളത്. സന്ദർഭവും, ആവശ്യവും അനുസരിച്ച് ജനങ്ങളെ ഓതിക്കേൾപ്പിക്കുവാൻ വേണ്ടി കുറേശ്ശെ കുറേശ്ശെ പല ഗഡുക്കളായിട്ടാണ് അതിനെ അവതരിപ്പിച്ചിരിക്കുന്നതും എന്നൊക്കെയാണ് ഈ വചനങ്ങളിൽ പ്രസ്താവിച്ചതിന്റെ സാരം.

قُلْ ءَامِنُوا۟ بِهِۦٓ أَوْ لَا تُؤْمِنُوٓا۟ ۚ إِنَّ ٱلَّذِينَ أُوتُوا۟ ٱلْعِلْمَ مِن قَبْلِهِۦٓ إِذَا

**﴾107﴿ (നബിയേ) പറയുക: 'നിങ്ങൾ ഇതിൽ വിശ്വസിച്ചുകൊള്ളുക, അല്ലെങ്കിൽ വിശ്വസിക്കാതിരിക്കുക! [രണ്ടായാലും ക്വുർആനെ സംബന്ധിച്ചിടത്തോളം ഒരുപോലെയാണ്.] നിശ്ചയമായും, ഇതിനുമുമ്പ് അറിവ് നൽകപ്പെട്ടിട്ടുള്ളവർ,**

يُتْلَىٰ عَلَيْهِمْ يَخِرُّونَ لِلْأَذْقَانِ سُجَّدًا ﴿١٠٧﴾

അവർക്കത് ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ, അവർ താടികുത്തി 'സുജൂദ്' [സാഷ്ടാംഗ നമസ്കാരം] ചെയ്തുകൊണ്ട് നിലംപതിക്കുന്നതാണ്.

وَيَقُولُونَ سُبْحَـٰنَ رَبِّنَآ إِن كَانَ وَعْدُ رَبِّنَا لَمَفْعُولًا ﴿١٠٨﴾

﴾108﴿ അവർ പറയുകയും ചെയ്യും: 'ഞങ്ങളുടെ റബ്ബ് മഹാ പരിശുദ്ധൻ! [അവനെ ഞങ്ങൾ വാഴ്ത്തുന്നു.] നിശ്ചയമായും, ഞങ്ങളുടെ റബ്ബിന്റെ വാഗ്ദാനം പ്രവർത്തനത്തിൽ വരുത്തപ്പെടുന്നത് തന്നെയാകുന്നു.'

وَيَخِرُّونَ لِلْأَذْقَانِ يَبْكُونَ وَيَزِيدُهُمْ خُشُوعًا ۩ ﴿١٠٩﴾

سجود ۩

﴾109﴿ അവർ കരഞ്ഞുകൊണ്ട് താടികുത്തി നിലംപതിക്കുകയും, അതവർക്ക് ഭക്തിയെ വർദ്ധിപ്പിക്കുകയും ചെയ്യും.

---

﴾107﴿ قُلْ പറയുക آمِنُوا വിശ്വസിക്കുവിൻ بِهِ ഇതി (അതി) ൽ أَوْ لَا تُؤْمِنُوا അല്ലെങ്കിൽ വിശ്വസിക്കാതിരിക്കുവിൻ إِنَّ നിശ്ചയമായും الَّذِينَ أُوتُوا നൽകപ്പെട്ടവർ الْعِلْمَ അറിവ് مِن قَبْلِهِ ഇതിന് (അതിന്) മുമ്പ് إِذَا يُتْلَىٰ അത് ഓതിക്കേൾപ്പിക്ക (ഓതിക്കൊടുക്ക) പ്പെടുന്നതായാൽ عَلَيْهِمْ അവർക്ക് يَخِرُّونَ അവർ വീഴും, നിലംപതിക്കും, അടഞ്ഞുവീഴും لِلْأَذْقَانِ താടികളിലേക്ക് (താടികുത്തി) سُجَّدًا സുജൂദ് (സാഷ്ടാംഗ നമസ്കാരം) ചെയ്യുന്നവരായി ﴾108﴿ وَيَقُولُونَ അവർ പറയുകയും ചെയ്യും سُبْحَانَ മഹാപരിശുദ്ധൻ (വാഴ്ത്തുന്നു) رَبِّنَا ഞങ്ങളുടെ റബ്ബ് (റബ്ബിനെ) إِن كَانَ നിശ്ചയമായും ആകുന്നു, ആയിരിക്കുന്നു وَعْدُ വാഗ്ദാനം (നിശ്ചയം) رَبِّنَا ഞങ്ങളുടെ റബ്ബിന്റെ لَمَفْعُولًا ചെയ്യപ്പെടുന്ന (പ്രവർത്തനത്തിൽ വരുത്തപ്പെടുന്ന)ത് തന്നെ ﴾109﴿ وَيَخِرُّونَ അവർ വീഴുക (നിലംപതിക്കുക)യും ചെയ്യും لِلْأَذْقَانِ താടികളിലേക്ക് (താടി കുത്തി) يَبْكُونَ അവർ കരഞ്ഞുകൊണ്ട് وَيَزِيدُهُمْ അതവർക്ക് വർധിപ്പിക്കുകയും ചെയ്യും خُشُوعًا ഭക്തി, ഭയപ്പാട്

---

ഓത്തിന്റെ സുജൂദ് ചെയ്യേണ്ടുന്ന ആയത്തുകളിൽ ഒന്നാണിത്. يَخِرُّونَ لِلْأَذْقَانِ എന്ന വാക്കിലെ പദങ്ങൾ നോക്കുമ്പോൾ 'താടികളിലേക്കു വീഴും' എന്നാണെങ്കിലും 'താടികുത്തിവീഴും' എന്നത്രെ അതുകൊണ്ട് വിവക്ഷ.

വേണമെങ്കിൽ വിശ്വസിച്ചുകൊള്ളുക, അല്ലെങ്കിൽ വിശ്വസിക്കാതിരിക്കുക- നിങ്ങളുടെ യുക്തം പോലെയാവാം-രണ്ടായാലും അതിന്റെ ഫലം നിങ്ങൾക്കുതന്നെ. നിങ്ങൾ വിശ്വസിച്ചില്ലെന്നുവെച്ച് ക്വുർആന് യാതൊരു ന്യൂനതയും കുറവും ബാധിക്കുവാനില്ല.

വിശ്വസിച്ചതുകൊണ്ട് അതിന് ഒരു മേന്മയും ലഭിക്കുവാനുമില്ല. വേദഗ്രന്ഥങ്ങളെക്കുറിച്ച് പരിചയം സിദ്ധിക്കാത്ത നിങ്ങൾ അതിൽ വിശ്വസിക്കുവാൻ തയ്യാറാകുന്നില്ലെങ്കിൽ വേദഗ്രന്ഥമാണെന്ന് ബോധ്യപ്പെടുക തന്നെ ചെയ്യും. അഥവാ മുൻ വേദഗ്രന്ഥങ്ങളിൽ പ്രവചിക്കപ്പെട്ട ആ റസൂലാണിതെന്നും. അദ്ദേഹം മുഖേന അല്ലാഹു അവതരിപ്പിച്ച ഗ്രന്ഥമാണ് ക്വുർആനെന്നും അവർക്ക് മനസ്സിലാകും. അങ്ങനെ, അത് കേൾക്കുമ്പോൾ, ഭക്തിവിനയം നിമിത്തം അവർ മുഖംകുത്തി നിലംപതിക്കുകയും, അല്ലാഹുവിന് സ്തോത്ര കീർത്തനം ചെയ്തുകൊണ്ടും കരഞ്ഞുകൊണ്ടും അവന് സാഷ്ടാംഗ നമസ്കാരം ചെയ്യുകയും ചെയ്യും. എന്നൊക്കെ ആ അവിശ്വാസികളോട് പറയുവാൻ അല്ലാഹു നബിﷺയോട് കൽപിക്കുന്നു.

ഇതിനു മുമ്പ് അറിവ് നൽകപ്പെട്ടവർ (ٱلَّذِينَ أُوتُوا ٱلْعِلْمَ مِن قَبْلِهِۦٓ) എന്ന വാക്കിൽ വേദക്കാർ മൊത്തത്തിൽ ഉൾപ്പെടുമെങ്കിലും, നബിﷺയുടെ വെളിപാടിന് മുമ്പ്തന്നെ, അന്ത്യ പ്രവാചകൻ വരുന്നുവെന്നും, അദ്ദേഹത്തിന്റെ സ്ഥിതിഗതികൾ ഇന്നിന്നപ്രകാരമായിരിക്കുമെന്നും തങ്ങളുടെ വേദഗ്രന്ഥം വഴി വേണ്ടതുപോലെ മനസ്സിലാക്കിവെച്ചിട്ടുള്ള അവരിലെ സത്യവാന്മാരാണ് ഇവിടെ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്ന് വ്യക്തമാണ്. ക്വുർആൻ കേൾക്കുമ്പോൾ ഭയഭക്തി നിമിത്തം അവർ സുജൂദായി താടികുത്തി വീഴുമെന്ന് പറഞ്ഞതിൽ നിന്ന് ഇത് സ്പഷ്ടമാണ്. ഇന്നത്തെ ചില ക്രിസ്തീയ പാതിരിമാർ–മുസ്ലിം പാമരൻമാരെ കബളിപ്പിക്കുവാൻ വേണ്ടി അവർ നടത്താറുള്ള പല സൂത്രങ്ങളിൽ ഒന്നായി– ഇതുപോലെയുള്ള ചില അരമുറി ക്വുർആൻ വാക്യങ്ങൾ ഉദ്ധരിച്ചുകൊണ്ട്– തങ്ങളെപ്പറ്റി ക്വുർആനിൽ വളരെ പ്രശംസിച്ചു പറഞ്ഞിട്ടുണ്ടെന്നും, തങ്ങൾ സത്യമാർഗത്തിലാണെന്ന് ക്വുർആൻ അംഗീകരിച്ചിട്ടുണ്ടെന്നുമൊക്കെ തട്ടിമൂളിക്കാറുണ്ട്. സന്ദർഭങ്ങളിൽനിന്ന് അടർത്തിയെടുത്തും, അവരെക്കുറിച്ചു മറ്റു സ്ഥലങ്ങളിൽ ക്വുർആൻ അർഥശങ്കക്കിടമില്ലാത്തവിധം വ്യക്തമായി പ്രസ്താവിച്ചിട്ടുള്ള പല യാഥാർഥ്യങ്ങളുടെയും നേരെ കണ്ണടച്ചുകൊണ്ടുള്ള ഒരു ചെപ്പടി വിദ്യയത്രെ അത്. അവർ ജൽപിക്കുന്നതിൽ സത്യത്തിന്റെ വല്ല അംശവും ഉണ്ടെങ്കിൽ തന്നെ, ആ തട്ടിമൂളിക്കുന്ന ആളുകൾ ആദ്യമായി തങ്ങളെ പ്രശംസിക്കുന്ന ആ ക്വുർആനിൽ വിശ്വസിക്കുകയും അതിനെ അംഗീകരിക്കുകയുമായിരുന്നു ചെയ്യേണ്ടിയിരുന്നത്.

അല്ലാഹുവിന്റെ വചനങ്ങൾ കേൾക്കുമ്പോൾ, ഭക്തിവിനയം പ്രകടിപ്പിക്കലും, കണ്ണുനീരൊഴുക്കി കരയലുമൊക്കെ സദ്വൃത്തരായ സജ്ജനങ്ങളുടെ ലക്ഷണമത്രെ. അല്ലാഹുവിന്റെ ആയത്തുകളിൽ വിശ്വസിക്കുന്നവരുടെ ലക്ഷണങ്ങൾ പറയുന്ന കൂട്ടത്തിൽ ഒന്നിലധികം സ്ഥലത്ത് ഇക്കാര്യം അല്ലാഹു എടുത്തുപറഞ്ഞിരിക്കുന്നത് കാണാം. ഒരു ഹദീഥിൽ നബിﷺ ഇങ്ങിനെ പ്രസ്താവിച്ചിരിക്കുന്നു: 'അല്ലാഹുവിനെ ഭയപ്പെട്ടത് നിമിത്തം കരയുന്ന മനുഷ്യൻ, (മൃഗത്തിന്റെ) പാൽ അകിട്ടിലേക്ക് മടങ്ങിപ്പോകുന്നതു വരെ നരകത്തിൽ പ്രവേശിക്കുകയില്ല. അല്ലാഹുവിന്റെ മാർഗത്തിലെ പൊടിയും, നരകത്തിന്റെ പുകയും ഒരുമിച്ചു കൂടുകയില്ല.' (തി;ന; മു.)

**﴾110﴿ (നബിയേ) പറയുക: നിങ്ങൾ 'അല്ലാഹു' എന്ന് വിളിച്ചു കൊള്ളുക, അല്ലെങ്കിൽ 'റഹ്മാൻ' എന്ന് വിളിച്ചുകൊള്ളുക. ഏത്തന്നെ നിങ്ങൾ വിളിക്കുന്നതായാലും (നല്ല**

قُلِ ٱدْعُوا۟ ٱللَّهَ أَوِ ٱدْعُوا۟ ٱلرَّحْمَٰنَ ۖ أَيًّا مَّا تَدْعُوا۟ فَلَهُ ٱلْأَسْمَآءُ ٱلْحُسْنَىٰ ۚ وَلَا

تَجْهَرْ بِصَلَاتِكَ وَلَا تُخَافِتْ بِهَا وَٱبْتَغِ بَيْنَ ذَٰلِكَ سَبِيلًا ﴿١١٠﴾

**ത്തന്നെ; കാരണം) അവന് ഏറ്റം നല്ല (ഉൽകൃഷ്ട) നാമങ്ങളുണ്ട്. നിന്റെ നമസ്കാരത്തെ നീ ഉറക്കെയാക്കരുത്; അതിനെ നീ പതുക്കെയുമാക്കരുത്;- അതിന് (രണ്ടിന്നും) ഇടയിൽ ഒരു മാർഗം നീ തേടുകയും ചെയ്യുക.**

﴾110﴿ قُلِ പറയുക ادْعُوا നിങ്ങൾ വിളിക്കുക اللَّهَ അല്ലാഹു എന്ന്, 'അല്ലാഹു'വിനെ أَوِ ادْعُوا അല്ലെങ്കിൽ വിളിക്കുക الرَّحْمَٰنَ റഹ്മാൻ എന്ന്, 'അർറഹ്മാനെ' أَيًّا مَا ഏത് തന്നെ تَدْعُوا നിങ്ങൾ വിളിച്ചാലും, വിളിക്കുന്നുവോ فَلَهُ എന്നാൽ അവനുണ്ട് الْأَسْمَاءُ നാമങ്ങൾ, പേരുകൾ الْحُسْنَىٰ ഏറ്റം നല്ല (അത്യുൽകൃഷ്ടമായ) وَلَا تَجْهَرْ നീ ഉച്ചത്തിലാക്കുക (ഉറക്കെയാക്കുക) യും ചെയ്യരുത് بِصَلَاتِكَ നിന്റെ നമസ്കാരത്തെ وَلَا تُخَافِتْ നീ പതുക്കെയാക്കു (ഒതുക്കു) കയും അരുത് بِهَا അതിനെ وَابْتَغِ നീ തേടുകയും ചെയ്യുക بَيْنَ ذَٰلِكَ അതിനിടയിൽ سَبِيلًا ഒരു മാർഗം

രണ്ടു കാര്യങ്ങളാണ് ഈ വചനത്തിൽ അല്ലാഹു പഠിപ്പിക്കുന്നത്. (1) അല്ലാഹുവിനെ വിളിക്കുമ്പോൾ 'അല്ലാഹു' എന്നോ 'റഹ്മാൻ' (പരമകാരുണികൻ) എന്നോ വിളിക്കാം. രണ്ടായാലും നല്ലത് തന്നെ. വേറെയും പല ഉൽകൃഷ്ട നാമങ്ങൾ അവനുണ്ട്. അവയിൽ ഏത് നാമം ഉപയോഗിക്കുന്നതിനും വിരോധമില്ല. (2) നമസ്കാരം-അഥവാ അതിലെ ക്വുർആൻ പാരായണം, പ്രാർഥന, ദിക്ർ എന്നിവ-അധികം ഉച്ചത്തിലോ, വളരെ പതുക്കെയോ ആയിരിക്കാതെ, രണ്ടിനും മധ്യെ ഒരു മിതമായ ശബ്ദത്തിലായിരിക്കേണ്ടതാണ്. ഈ രണ്ട് കാര്യങ്ങളെക്കുറിച്ചും പ്രത്യേകം ഉണർത്തുവാൻ കാരണമായ ചുറ്റുപാട് എന്തായിരുന്നുവെന്ന് താഴെ കാണുന്ന ഉദ്ധരണികളിൽ നിന്ന് മനസ്സിലാക്കാവുന്നതാകുന്നു:-

നമസ്കാരത്തിൽ നബിﷺ 'അല്ലാഹുവേ' എന്നും, 'റഹ്മാനേ' എന്നും (يَا الله يا رحمن) പറയുന്നതായി ചില മുശ്രിക്കുകൾ കേട്ടു. ഇവൻ ഒരു ദൈവത്തെ വിളിക്കുവാൻ കൽപിക്കുകയും, രണ്ടു ദൈവങ്ങളെ വിളിക്കുകയും ചെയ്യുന്നുവെന്ന് അവർ ആക്ഷേപിക്കുകയുണ്ടായി. ഇതിനെത്തുടർന്ന് ഈ വചനം അവതരിച്ചുവെന്ന് ഇബ്നു അബ്ബാസ്, മക്ഹൂൽ (റ) എന്നിവരിൽ നിന്ന് ഇബ്നു ജരീർ (റ) മുതലായ പലരും രിവായത്ത് ചെയ്തിരിക്കുന്നു. യമാമഃയിൽ കള്ളപ്രവാചകനായി പ്രത്യക്ഷപ്പെട്ട മുസൈലിമത്തുൽ കദ്ദാബിന് رحمن اليمامة(യമാമഃയിലെ റഹ്മാൻ) എന്ന് പറയപ്പെട്ടിരുന്നത് കൊണ്ട് അവനെയാണ് നബിﷺ 'റഹ്മാനേ' എന്നു വിളിക്കുന്നതെന്ന് മുശ്രിക്കുകൾ പറഞ്ഞതായും ചില രിവായത്തുകളിൽ വന്നിരിക്കുന്നു. തൗറാത്തിൽ റഹ്മാൻ (പരമകാരുണികൻ) എന്ന് അല്ലാഹുവിനെക്കുറിച്ച് ധാരാളം പ്രസ്താവിച്ചിട്ടുണ്ടെന്നും, നബിﷺ ആ പേർ വളരെ കുറച്ചേ പറയാറുള്ളൂവെന്നും ചില വേദക്കാർ പറഞ്ഞുവെന്നും, അപ്പോൾ ഇത് അവതരിച്ചുവെന്നും ളഹ്ഹാക് (റ) പ്രസ്താവിച്ചതായി വേറെയും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു.

അഹ്മദ്, ബുഖാരി, മുസ്ലിം (റ) എന്നിവർ ഇബ്നു അബ്ബാസ് (റ) ൽ നിന്ന് ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു: മക്കയിൽ നബിﷺ മറഞ്ഞിരുന്ന കാലത്ത്

(നമസ്കാരം മുതലായവ പരസ്യമായി നടത്തിയിരുന്നിട്ടില്ലാത്ത കാലത്ത്) وَلَا تَجْهَرْ بِصَلَاتِكَ وَلَا تُخَافِتْ بِهَا(നിന്റെ നമസ്കാരത്തെ നീ ഉറക്കെയാക്കുകയും, അതിനെ പതുക്കെയാക്കുകയും ചെയ്യേണ്ടാ) എന്നുള്ള ആയത്ത് അവതരിച്ചു. റസൂൽ ﷺ സഹാബികളോട് കൂടി നമസ്കരിക്കുമ്പോൾ ഖുർആൻ ഉറക്കെ ഓതുമായിരുന്നു. മുശ്‌രിക്കുകൾ അത് കേട്ടപ്പോൾ, അവർ ഖുർആനെയും, അത് അവതരിപ്പിച്ചവനെയും അത് കൊണ്ടുവന്ന ആളെയും പഴിക്കുകയുണ്ടായി. അപ്പോൾ, മുശ്‌രിക്കുകൾ ഖുർആൻ കേട്ടുപഴിക്കുവാൻ ഇടയാകുമാറ് നമസ്കാരത്തെ ഉറക്കെയാക്കരുതെന്നും, സ്വഹാബികൾക്ക് കേട്ടുപഠിക്കുവാൻ കഴിയാതിരിക്കുമാറ് പതുക്കെയാക്കരുതെന്നും, രണ്ടിനുമിടയിൽ ഒരു മാർഗം സ്വീകരിക്കണമെന്നും അല്ലാഹു നബി ﷺ യോട് പറഞ്ഞു. ഇബ്നു സീരിനിൽ (റ) നിന്ന് ഇബ്നു ജരീർ (റ) ഇങ്ങിനെയും ഉദ്ധരിച്ചിരിക്കുന്നു: അബൂബക്ർ (റ) നമസ്കരിക്കുമ്പോൾ ശബ്ദം താഴ്ത്തുമായിരുന്നു. ഉമർ (റ) നമസ്കരിക്കുമ്പോൾ ശബ്ദം ഉയർത്തുകയും ചെയ്തിരുന്നു. താങ്കൾ എന്തുകൊണ്ടാണിങ്ങനെ ചെയ്യുന്നതെന്ന് അബൂബക്ർ (റ) നോട് ചോദിക്കപ്പെട്ടു. അദ്ദേഹം പറഞ്ഞു: 'ഞാൻ എന്റെ റബ്ബുമായി സ്വകാര്യഭാഷണം (അഥവാ കൂടിക്കാഴ്ച) നടത്തുകയാണ്, എന്റെ ആവശ്യം അവന്നറിയാം.'അത് നല്ലത് എന്ന് പറയപ്പെട്ടു. ഉമർ (റ) നോട് ചോദിക്കപ്പെട്ടപ്പോൾ അദ്ദേഹം പറഞ്ഞു. 'ഞാൻ പിശാചിനെ ആട്ടുകയും, ഉറങ്ങിത്തൂങ്ങുന്നവരെ ഉണർത്തുകയും ചെയ്യുകയാണ്.' അത് നല്ലത് എന്ന് പറയപ്പെട്ടു. ...وَلَا تَجْهَرْ بِصَلَاتِكَ(നിന്റെ നമസ്കാരത്തെ ഉറക്കെയാക്കരുത്.....) എന്നുള്ള വചനം അവതരിച്ചപ്പോൾ അബൂബക്ർ (റ) നോട് (ശബ്ദം) അൽപം ഉയർത്തണമെന്നും, ഉമർ (റ) നോട് അൽപം താഴ്ത്തണമെന്നും പറയപ്പെട്ടു.

മേൽകണ്ട ഉദ്ധരണികളിൽനിന്ന് ഈ വചനത്തിലെ രണ്ട് കൽപനകളും അവതരിച്ച ചുറ്റുപാടുകൾ നമുക്ക് മനസ്സിലാക്കാം. അതായത്

(1) മുശ്‌രിക്കുകൾക്കിടയിൽ അല്ലാഹുവിനെക്കുറിച്ച് 'റഹ്മാൻ' എന്ന് പറയുക പതിവില്ലാതിരുന്നതുകൊണ്ട് നബി ﷺ 'റഹ്മാൻ' എന്ന് പറഞ്ഞുകേട്ടപ്പോൾ നബി ﷺ ക്കെതിരായി ആക്ഷേപത്തിനും ദുഷ്പ്രചാരണത്തിനും അവർ അതൊരു ആയുധമാക്കിയ ചുറ്റുപാടിലായിരുന്നു നിങ്ങൾ അല്ലാഹു എന്നോ, റഹ്മാൻ എന്നോ വിളിച്ചുകൊള്ളുക എന്ന കൽപനയുണ്ടായതും അല്ലെങ്കിൽ 'അല്ലാഹു'എന്ന നാമത്തിന്റെ അത്ര തന്നെ റഹ്മാൻ എന്ന നാമത്തെ നബി ﷺ പ്രാർഥനയിലും മറ്റും ഉപയോഗിക്കുക പതിവില്ലാത്തതിനെപ്പറ്റി യഹൂദികൾ പ്രസ്താവിച്ചുകൊണ്ടിരുന്ന ചുറ്റുപാടിലായിരുന്നു. ഒരുപക്ഷേ, ഈ രണ്ടും ഒരേ സന്ദർഭത്തിൽ തന്നെയായിരുന്നുവെന്നും വരാം. അല്ലാഹുവിനറിയാം.

(2) നമസ്കാരത്തിലെ ഖുർആൻ പാരായണം ഉച്ചത്തിലും പതുക്കെയും നടത്തപ്പെട്ടിരുന്ന പരിതഃസ്ഥിതിയിൽ രണ്ടിലും ചില നന്മകൾ ഉണ്ടെങ്കിലും ഓരോന്നും ചില ദോഷത്തിന് കാരണമായിരുന്നതുകൊണ്ടാണ് നമസ്കാരം ഉറക്കെയും പതുക്കെയും ആക്കാതെ ഒരു മധ്യനില കൈക്കൊള്ളണമെന്ന കൽപനയുണ്ടായത്.

നിങ്ങൾ ഏത് തന്നെ വിളിച്ചാലും അല്ലാഹുവിന് ഏറ്റവും ഉൽകൃഷ്ടമായ നാമങ്ങൾ ഉണ്ട് (أَيًّا مَا تَدْعُوا فَلَهُ الْأَسْمَاءُ الْحُسْنَىٰ)എന്ന് പറഞ്ഞതിൽ നിന്ന് 'അല്ലാഹു' 'റഹ്മാൻ' എന്നുമല്ലാത്ത ഏത് നാമങ്ങളിലും അല്ലാഹുവിനെ വിളിക്കാമെന്നും, എന്നാൽ ആ നാമങ്ങൾ അവന്റെ ഉൽകൃഷ്ട നാമങ്ങളിൽ പെട്ടതായിരിക്കണമെന്നും മനസ്സിലാക്കാം. സൂറഃ അഅ്റാഫിൽ പറയുന്നു: ....وَلِلَّهِ الْأَسْمَاءُ الْحُسْنَىٰ فَادْعُوهُ بِهَا(അല്ലാഹുവിന് ഏറ്റം നല്ല

ഉൽകൃഷ്ട നാമങ്ങളുണ്ട്. അവകൊണ്ട് അവനെ വിളിക്കുവിൻ, അവന്റെ നാമങ്ങളിൽ ക്രമക്കേട് കാണിക്കുന്നവരെ നിങ്ങൾ വിട്ടേക്കുകയും ചെയ്യുവിൻ. അവർ പ്രവർത്തിക്കുന്നതിന് അവർക്ക് വഴിയെ പ്രതിഫലം നൽകപ്പെടുന്നതാണ്. (അഅ്റാഫ്: 180) അല്ലാഹുവിന്റെ പരിശുദ്ധതക്കും മഹത്വത്തിനും യോജിക്കുന്നതല്ലാത്ത നാമങ്ങളോ വിശേഷണങ്ങളോ അവനെക്കുറിച്ച് ഉപയോഗിക്കുവാൻ പാടില്ലെന്ന് ഇതിൽനിന്ന് വ്യക്തമാണ്. (ഈ വിഷയകമായി കൂടുതൽ വിവരം അഅ്റാഫിൽ പ്രസ്തുത ആയത്തിന്റെ വിവരണത്തിലും, സൂറത്തുൽഹശ്ർ അവസാനത്തെ വചനത്തിന്റെ വിവരണത്തിലും കാണാം. നമസ്കാരത്തിന്റെ മാത്രമല്ല, നമസ്കാരത്തിന് പുറത്തും തന്നെ എല്ലാ ദിക്റുകളിലും പൊതുവെ ശബ്ദം അധികം ഉയർത്താതെയും, അധികം താഴ്ത്താതെയും മിതമായ ഒരു നില കൈക്കൊള്ളേണ്ടതാണെന്ന് പല മഹാന്മാരും ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

മുമ്പ് ചില സന്ദർഭങ്ങളിൽ നാം ചൂണ്ടിക്കാട്ടിയിട്ടുള്ളതുപോലെ, അല്ലാഹുവിന്റെ ഉൽകൃഷ്ട നാമങ്ങളിൽ 'അല്ലാഹു' എന്ന തിരുനാമം കഴിച്ചാൽ ഏറ്റവും സ്ഥാനം ക്വുർആനിൽ നൽകപ്പെട്ടിരിക്കുന്നത് 'റഹ്മാൻ' (പരമകാരുണികൻ) എന്ന നാമത്തിനാകുന്നു. മറ്റൊരു വിശേഷണവും കൂടാതെ പലപ്പോഴും ആ നാമം സ്വതന്ത്രമായി അല്ലാഹുവിനെക്കുറിച്ച് ക്വുർആൻ ഉപയോഗിച്ചിരിക്കുന്നത് കാണാം. الرَّحْمَٰنُ عَلَّمَ الْقُرْآنَ، عِبَادُ الرَّحْمَٰنِ، وَعَدَ الرَّحْمَٰنُ എന്നിങ്ങനെയുള്ളവ അതിന് ഉദാഹരണങ്ങളാകുന്നു. അല്ലാഹുവിന്റെ അതിമഹത്തും വിശാലവുമായ കാരുണ്യത്തെയാണല്ലോ അത് കുറിക്കുന്നത്. ഈ നാമം വേദക്കാർക്കിടയിൽ സുപരിചിതമായിരുന്നുവെങ്കിലും, അറബി മുശ്രിക്കുകൾക്കിടയിൽ അല്ലാഹുവിനെക്കുറിച്ച് അത് ഉപയോഗിക്കുക പതിവുണ്ടായിരുന്നില്ല. അതുകൊണ്ടാണ് -സൂ: ഫുർക്വാൻ: 60-ൽ കാണുന്നതുപോലെ, 'റഹ്മാനിന്ന് സുജൂദ് ചെയ്വിൻ' എന്ന് പറയപ്പെട്ടാൽ 'റഹ്മാൻ എന്താണ് '? (وما الرحمن) എന്ന് അവർ ചോദിച്ചിരുന്നതും ഹുദൈബിയാ സന്ധിപത്രത്തിൽ بسم الله الرحمن الرحيم (ബിസ്മില്ലാഹിർറഹ്മാനിർറഹീം) എന്ന് എഴുതുവാൻ നബി ﷺ ആവശ്യപ്പെട്ടപ്പോൾ 'ഞങ്ങൾക്ക് റഹ്മാനും, റഹീമും അറിയുകയില്ല എന്ന് അവർ പറഞ്ഞതും, അവരുടെ പതിവ് പ്രകാരം بسمك اللهم (ബിസ്മികല്ലാഹുമ്മ) ***(*)*** എന്നെഴുതണമെന്ന് അവർ ശഠിച്ചതും.

കരുണയില്ലാത്ത ഒരു ക്രൂരനായി മാത്രമേ പൗരാണിക മനുഷ്യർ അല്ലാഹുവിനെക്കുറിച്ച് കരുതിയിരുന്നുള്ളുവെന്നും, അതുകൊണ്ടാണ് അവർ അവന്റെ കാരുണ്യത്തെ കുറിക്കുന്ന 'റഹ്മാൻ' എന്ന നാമത്തെ എതിർത്തതെന്നും ചില ആളുകൾ പ്രസ്താവിച്ചു കാണാറുണ്ട്. പൗരാണിക ജനവിഭാഗങ്ങളിൽ വല്ലവർക്കും അങ്ങിനെ ഒരന്ധവിശ്വാസം ഉണ്ടായിരുന്നിരിക്കാമെങ്കിലും, ക്വുർആന്റെ അവതരണകാലത്തുള്ളവരിൽ അങ്ങിനെ വിശ്വാസമുണ്ടായിരുന്നുവെന്നും, അതുകൊണ്ടാണവർ ' റഹ്മാൻ' എന്ന നാമത്തെ എതിർത്തതെന്നുമുള്ളതിന് തെളിവൊന്നും കാണുന്നില്ല. ഇസ്റാഈല്യരെ സംബന്ധിച്ചിടത്തോളം, അവർക്ക് ആ നാമം മുമ്പേ സുപരിചിതമായിരുന്നുവെന്ന് ക്വുർആനിൽ നിന്ന് തന്നെ മനസ്സിലാക്കാം. ഉദാഹരണമായി: ഹാറൂൻ നബി (അ) ഇസ്റാഈല്യരോട് وَإِنَّ رَبَّكُمُ الرَّحْمَٰنُ فَاتَّبِعُونِي وَأَطِيعُوا أَمْرِي (നിങ്ങളുടെ റബ്ബ് റഹ്മാനാകുന്നു ; അതുകൊണ്ട് നിങ്ങൾ എന്നെ പിൻപറ്റുകയും എന്റെ കൽപന അനുസരിക്കുകയും ചെയ്യുവിൻ.) എന്ന് പറയുകയുണ്ടായി. (ത്വാഹാ: 90) സുലൈമാൻ നബി(അ) ബിൽക്വീസിനയച്ച കത്തിൽ

***(*) അല്ലാഹുവേ, നിന്റെ നാമത്തിൽ എന്നർത്ഥം.***

بِسۡمِ اللّٰهِ الرَّحۡمٰنِ الرَّحِيمِ (ബിസ്മി.....) എന്ന് എഴുതിയിരിക്കുന്നു. (നംല്: 30) إِنِّي نَذَرۡتُ لِلرَّحۡمٰنِ صَوۡمًا (ഞാൻ റഹ്മാനിന്ന് നോമ്പ് നോറ്റിരിക്കുന്നു) എന്ന് മർയം ബീവി(അ)യും പറയുകയുണ്ടായി. (മർയം: 26) തൗറാത്തിൽ റഹ്മാൻ എന്ന് അല്ലാഹുവിനെക്കുറിച്ച് ധാരാളം പറയുന്നുണ്ടെന്നും, താങ്കൾ ആ പേര് പറയൽ കുറവാണെന്നും വേദക്കാർ നബിﷺയോട് പറഞ്ഞതായി ളഹ്ഹാക് (റ) ൽ നിന്നുള്ള ഒരു രിവായത്ത് നാം അൽപം മുമ്പ് ഉദ്ധരിച്ചിട്ടുണ്ടല്ലോ. വേദക്കാർക്കിടയിൽ ആ പേര് സുപരിചിതമായിരുന്നുവെന്ന് ഇതിൽ നിന്നൊക്കെ വ്യക്തമാണ്. അല്ലാഹു സ്നേഹവും കൃപയുമുള്ളവനാണെന്ന് കാണിക്കുന്ന പല വാക്യങ്ങളും നിലവിലുള്ള ബൈബ്ളിലും കാണാം.

അറബികളെ സംബന്ധിച്ചിടത്തോളം, 'റഹ്മാൻ' എന്നും 'റഹീം' എന്നുമുള്ള നാമങ്ങൾ അല്ലാഹുവിനെപ്പറ്റി ഉപയോഗിക്കുന്നതിലല്ലാതെ, അല്ലാഹുവിന്റെ കാരുണ്യത്തിൽ അവർക്ക് എതിർപ്പുണ്ടായിരുന്നതായി തെളിയുന്നില്ല. ആ നാമം അവർക്കിടയിൽ പരക്കെ ഉപയോഗിക്കുക പതിവുണ്ടായിരുന്നില്ലെങ്കിൽ പോലും അത് അവർക്ക് അജ്ഞാതമായിരുന്നില്ലെന്ന് സൂ: സുഖ്റുഫ്: 20-ാം വചനത്തിൽ നിന്ന് മനസ്സിലാക്കാം. മുശ്രിക്കുകൾ മലക്കുകളെ ആരാധിച്ചിരുന്നതിനെ ന്യായീകരിക്കുവാൻ വേണ്ടി لَوۡ شَاءَ الرَّحۡمٰنُ مَا عَبَدۡنَاهُمۡ (റഹ്മാൻ ഉദ്ദേശിച്ചിരുന്നെങ്കിൽ ഞങ്ങൾ അവരെ ആരാധിക്കുമായിരുന്നില്ല.) എന്ന് പറഞ്ഞതായി അല്ലാഹു അവിടെ ഉദ്ധരിച്ചിരിക്കുന്നു. മാത്രമല്ല, വേദക്കാരിൽനിന്ന് ആ പേര് അവർ കേട്ടുപരിചയിക്കുവാൻ തികച്ചും സാധ്യതയുമുണ്ട്. ചുരുക്കിപ്പറഞ്ഞാൽ, അറബികൾക്കിടയിൽ ആ വാക്ക് അല്ലാഹുവിനെപ്പറ്റി ഉപയോഗിക്കുക പതിവില്ലാത്തതും, കിട്ടുന്ന അവസരമെല്ലാം നബി ﷺയെ എതിർക്കുന്നതിനും ആക്ഷേപിക്കുന്നതിനും ഉപയോഗപ്പെടുത്തുവാനുള്ള വെമ്പലും നിമിത്തമായിരുന്നു അവർ 'റഹ്മാൻ' എന്ന പ്രയോഗത്തെ ആക്ഷേപിച്ചത് എന്ന് പറയുവാനേ ന്യായം കാണുന്നുള്ളൂ.

ഒരു വസ്തുത കൂടി ഇവിടെ കണക്കിലെടുക്കേണ്ടതുണ്ട്. അതായത്, ഓരോ മതക്കാർക്കും, സമുദായങ്ങൾക്കുമിടയിൽ അല്ലാഹുവിനെക്കുറിച്ച് അവർ ഉപയോഗിച്ചുവരാറുള്ള ചില പ്രത്യേക നാമവിശേഷണങ്ങൾ ഉണ്ടായിരിക്കും. ഉദാഹരണമായി: 'അല്ലാഹു, പടച്ചവൻ, കാരുണ്യവാൻ' പോലെയുള്ള വാക്കുകൾ മുസ്ലിംകൾക്കിടയിലും, 'ഈശ്വരൻ, കരുണാകരൻ' പോലെയുള്ള വാക്കുകൾ ഹിന്ദുക്കൾക്കിടയിലും, 'കർത്താവ്' എന്ന് ക്രിസ്ത്യാനികൾക്കിടയിലുമാണ് അധികം ഉപയോഗം. ആ വാക്കുകളിലടങ്ങിയ ആശയത്തിൽ പരസ്പരം ഭിന്നിപ്പില്ലെങ്കിൽ തന്നെയും ഒരുകൂട്ടർ പ്രത്യേകം ഉപയോഗിക്കുന്ന വാക്കുകൾ മറ്റൊരു കൂട്ടർക്ക് ഉപയോഗിക്കുവാൻ വൈമനസ്യമുണ്ടായിരിക്കും. അന്യോന്യം വെറുപ്പിലും വിദ്വേഷത്തിലും കഴിഞ്ഞുകൂടുന്ന പരിതഃസ്ഥിതികളിൽ പ്രത്യേകിച്ചും വെറുപ്പ് തോന്നുക സ്വാഭാവികമാകുന്നു.

وَقُلِ ٱلۡحَمۡدُ لِلَّهِ ٱلَّذِي لَمۡ يَتَّخِذۡ وَلَدًا وَلَمۡ يَكُن لَّهُۥ شَرِيكٌ فِي ٱلۡمُلۡكِ

**﴾111﴿ നീ പറയുകയും ചെയ്യുക: 'യാതൊരു അല്ലാഹുവിനത്രെ സ്തുതി (മുഴുവനും)! അവൻ ഒരു സന്താനത്തെയും സ്വീകരിച്ചിട്ടില്ല; രാജാധികാരത്തിൽ അവന് ഒരു പങ്കാളിയും ഇല്ല; എളിമ [ദൗർബ്ബല്യം] നിമിത്തം അവന് ഒരു ബന്ധുവും**

وَلَمْ يَكُن لَّهُۥ وَلِىٌّ مِّنَ ٱلذُّلِّ ۖ وَكَبِّرْهُ تَكْبِيرًۢا ﴿١١١﴾

**ഇല്ല. (അങ്ങിനെയുള്ള അല്ലാഹുവിനത്രെ സ്തുതി) അവനെ നീ ഒരു (പരിപൂർണമായ) മഹത്വപ്പെടുത്തൽ മഹത്വപ്പെടുത്തുകയും ചെയ്യുക! [അവന്റെ മഹത്വത്തെ പരിപൂർണ മായി കീർത്തനം ചെയ്കയും ചെയ്യുക]**

---

﴾111﴿ وَقُلِ നീ പറയുകയും ചെയ്യുക ٱلْحَمْدُ സ്തുതി (മുഴുവൻ) لِلَّهِ അല്ലാഹുവിനാകുന്നു ٱلَّذِي യാതൊരുവനായ لَمْ يَتَّخِذْ അവൻ ഏർപ്പെടുത്തിയിട്ടില്ല (സ്വീകരിച്ചിട്ടില്ല) وَلَدًا സന്താനം وَلَمْ يَكُنْ ഇല്ലതാനും لَّهُۥ അവന് شَرِيكٌ ഒരു പങ്കാളി, കൂറുകാരൻ فِي ٱلْمُلْكِ രാജത്വ (രാജാധികാര) ത്തിൽ وَلَمْ يَكُنْ ഇല്ലതാനും لَّهُۥ അവന് وَلِيٌّ ഒരു മിത്ര (ബന്ധു-കൈകാര്യകർത്താ)വും مِّنَ ٱلذُّلِّ നിന്ദ്യത (എളിമ-ദുർബ്ബലത) നിമിത്തം وَكَبِّرْهُ അവനെ നീ മഹത്വപ്പെടുത്തുക (മഹത്വ കീർത്തനം ചെയ്യുക)യും ചെയ്യുക تَكْبِيرًا ഒരു മഹത്വപ്പെടുത്തൽ (മഹത്വകീർത്തനം)

---

'തസ്ബീഹ്' (സ്തോത്ര കീർത്തനം) കൊണ്ട് ആരംഭിച്ച ഈ സൂറത്ത് 'ഹംദും' (സ്തുതി കീർത്തനവും) 'തക്ബീറും' (മഹത്വ കീർത്തനവും) കൊണ്ടാണ് അല്ലാഹു അവസാനിപ്പിക്കുന്നത്. ഈ രണ്ടിനുമിടയിലായി, തൗഹീദിന്റെ മർമപ്രധാനവും, അവന്റെ മഹത്വത്തിനും പരിശുദ്ധിക്കും നിദാനവുമായിരിക്കുന്ന മൂന്ന് യാഥാർത്ഥ്യങ്ങൾ ഓർമിപ്പിക്കുകയും ചെയ്തിരിക്കുന്നു.

(1) അവൻ ഒരു സന്താനത്തെയും സ്വീകരിച്ചിട്ടില്ലെന്ന്. അഥവാ യഥാർത്ഥ മക്കളോ പോറ്റുമക്കളോ, ദത്തുമക്കളോ അവനില്ല. യഹൂദികൾ ഉസൈർ (അ) നെയും, ക്രിസ്ത്യാനികൾ ഈസാ (അ) നെയും, മുശ്‌രിക്കുകൾ മലക്കുകളെയും അല്ലാഹുവിന്റെ സന്താനങ്ങളാക്കുന്നു. മറ്റു ചില മതക്കാർ വേറെ ചിലരെയും അവന്റെ സന്താനങ്ങളായി ഗണിച്ചുവരുന്നു. ഇങ്ങിനെയുള്ള എല്ലാതരം സന്താന വാദങ്ങളിൽനിന്നും അവൻ പരിശുദ്ധനത്രെ.

(2) രാജാധികാരത്തിൽ അവന് യാതൊരു പങ്കാളികളുമില്ലെന്ന്. അതെ, അവന്റെ അധികാരാവകാശങ്ങളിലും, കൈകാര്യ നടത്തിപ്പിലും നാമമാത്രമായ ഒരു പങ്ക് പോലും ആർക്കുമില്ല.

(3) എളിമ നികത്തുവാൻ അവന് ഒരു ബന്ധുവുമില്ലെന്ന്; അതായത്, അവന്റെ ഏതെങ്കിലും ദൗർബല്യമോ, പോരായ്മയോ കാരണത്താൽ അവന് ബന്ധുമിത്രാദികളോ, സഖികളോ, സഹായികളോ ആയി ആരുമില്ല. അതെ, هُوَ اللَّهُ أَحَدٌ اللَّهُ الصَّمَدُ لَمْ يَلِدْ وَلَمْ يُولَدْ وَلَمْ يَكُن لَّهُ كُفُوًا أَحَدٌ അവൻ ഏകനായ അല്ലാഹുവാണ്; അവൻ സർവ്വാശ്രയനായ യജമാനനാണ്; അവന് സന്താനം ജനിച്ചിട്ടില്ല; അവൻ ജനിച്ചുണ്ടായവനുമല്ലെന്ന്; അവന് തുല്യനായി ഒരാളും ഇല്ല.)

﴿يقول افقر الورى الى عفوالله ورحمته محمد بن حسن الامانى: فرغت من تسويد هذه النسخة من

تفسير القرآنالكريم من سورة الفاتحة الى آخر سورة الاسراء ليلة الثلثاء الرابعة عشرة من شوال سنة ١٣٩٧ هـ الموافق ٧٧/٩/٢٧ م بعد ان كان الشروع فيه ضحى يوم الاحد الثامن من رمضان سنة ١٣٩٥ هـ الموافق ٧٥/٩/١٤ م. وقد كان الفراغ من تبييضه ليلة الاحد الثامنة رجبالحرام سنة ١٣٩٩ هـ الموافق ١٩٧٩/٦/٢م - ولله الحمد أولا وآخرا﴾

سورة الكهف

# 18. സൂറതുൽ കഹ്ഫ്

മക്കയിൽ അവതരിച്ചത് – വചനങ്ങൾ 110 – വിഭാഗം (റുകൂഉ്) 12

'കഹ്ഫ്'എന്നാൽ ഗുഹ എന്നർത്ഥം. 9 മുതൽ 26 കൂടിയുള്ള വചനങ്ങളിൽ ഗുഹയിൽ അഭയം തേടിയ ഒരു കൂട്ടം വിശ്വാസികളെ സംബന്ധിച്ച് വിവരിക്കുന്നു. ഈ അദ്ധ്യായത്തിന് 'സൂറതുൽ കഹ്ഫ്' എന്ന് പേര് ലഭിക്കാൻ കാരണമതാണ്.

ആരെങ്കിലും സൂറതുൽ കഹ്ഫിന്റെ ആദ്യത്തിൽ നിന്ന് പത്തു വചനങ്ങൾ പഠിച്ചാൽ അവൻ ദജ്ജാലിൽ നിന്ന് രക്ഷപ്പെടുന്നതാണ് എന്ന് അബൂദാവൂദ്, നസാഈ, തിർമദീ (റ) എന്നിവർ ഉദ്ധരിച്ച ഒരു ഹദീഥിൽ വന്നിരിക്കുന്നു. മുസ്‌ലിമും, നസാഈയും(റ) ഉദ്ധരിച്ച വേറൊരു ഹദീഥിൽ അൽകഹ്ഫിൽ നിന്നുള്ള പത്ത് ആയത്തുകൾ ഓതിയാൽ എന്നാണുള്ളത്. 'ജുമുഅഃ ദിവസം (വെള്ളിയാഴ്ച) സൂറത്തുൽ കഹ്ഫ് ഓതുന്നവന് അവന്റെയും രണ്ടു ജുമുഅഃയുടെയും ഇടയിലുള്ള കാലം പ്രകാശത്താൽ പ്രശോഭിതമായിരിക്കുന്നതാണ്' എന്ന് ഹാകിം, ബൈഹഖീ (റ) എന്നിവർ ഉദ്ധരിക്കുന്ന മറ്റൊരു ഹദീഥിലും വന്നിട്ടുണ്ട്. പഠിക്കുന്നത് അർത്ഥസാരം ഗ്രഹിച്ചുകൊണ്ടും, ഓതുന്നത് അർത്ഥവും ആശയവും ഓർത്തുകൊണ്ടും ആയിരിക്കണമെന്ന് പ്രത്യേകംപറയേണ്ടതില്ല. والتوفيق من الله

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ

**പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ**

ٱلۡحَمۡدُ لِلَّهِ ٱلَّذِيٓ أَنزَلَ عَلَىٰ عَبۡدِهِ ٱلۡكِتَـٰبَ وَلَمۡ يَجۡعَل لَّهُۥ عِوَجَاۜ ﴿١﴾

**《1》 അല്ലാഹുവിന് സർവ്വസ്തുതിയും! – തന്റെ അടിയാന്റെ മേൽ വേദഗ്രന്ഥം – അതിന് യാതൊരു വക്രതയും ഉണ്ടാക്കാത്ത [വരുത്താത്ത] നിലയിൽ അവതരിപ്പിച്ചവനത്രെ (അവൻ).**

قَيِّمًا لِّيُنذِرَ بَأْسًا شَدِيدًا مِّن لَّدُنْهُ وَيُبَشِّرَ ٱلْمُؤْمِنِينَ ٱلَّذِينَ يَعْمَلُونَ ٱلصَّٰلِحَٰتِ أَنَّ لَهُمْ أَجْرًا حَسَنًا ﴿٢﴾

《2》 അതായത്: ചൊവ്വായനിലയിൽ (ആക്കിയിരിക്കുന്നു); അവങ്കൽ നിന്നുള്ള കഠിനമായ ശിക്ഷയെക്കുറിച്ച് (പൊതുവിൽ) താക്കീത് നൽകുവാനും, സൽക്കർമങ്ങൾ പ്രവർത്തിക്കുന്ന സത്യവിശ്വാസികളെ- നല്ലതായ പ്രതിഫലം അവർക്കുണ്ടെന്ന്- സുവിശേഷം അറിയിക്കാനും വേണ്ടിയാകുന്നു (അവതരിപ്പിച്ചത്);

مَّٰكِثِينَ فِيهِ أَبَدًا ﴿٣﴾

《3》 അവർ അതിൽ [പ്രതിഫലത്തിൽ] എന്നെന്നും കഴിഞ്ഞുകൂടുന്ന നിലയിൽ

وَيُنذِرَ ٱلَّذِينَ قَالُوا۟ ٱتَّخَذَ ٱللَّهُ وَلَدًا ﴿٤﴾

《4》 അല്ലാഹു സന്താനം സ്വീകരിച്ചിട്ടുണ്ടെന്ന് പറയുന്നവരെ (പ്രത്യേകം) താക്കീത് ചെയ്യാൻ വേണ്ടിയുമാകുന്നു (അവതരിപ്പിച്ചത്).

مَّا لَهُم بِهِۦ مِنْ عِلْمٍ وَلَا لِءَابَآئِهِمْ ۚ كَبُرَتْ كَلِمَةً تَخْرُجُ مِنْ أَفْوَٰهِهِمْ ۚ إِن يَقُولُونَ إِلَّا كَذِبًا ﴿٥﴾

《5》 അവർക്കാകട്ടെ, അവരുടെ പിതാക്കൾക്കാകട്ടെ, അതിനെക്കുറിച്ച് യാതൊരു അറിവുമില്ല. അവരുടെ വായകളിൽ നിന്ന് പുറത്തുവരുന്ന (ആ) വാക്ക് വമ്പിച്ചത് തന്നെ!

അവർ കളവല്ലാതെ പറയുന്നില്ല.

فَلَعَلَّكَ بَٰخِعٌ نَّفْسَكَ عَلَىٰٓ ءَاثَٰرِهِمْ إِن لَّمْ يُؤْمِنُوا۟ بِهَٰذَا ٱلْحَدِيثِ أَسَفًا ﴿٦﴾

《6》 ഈ വിഷയത്തിൽ [ക്വുർആനിൽ] അവർ വിശ്വസിക്കാതിരിക്കുന്ന പക്ഷം, നീ അവരുടെ പിന്നാലെ ദുഃഖിച്ച് നിന്റെ ജീവൻ അപകടപ്പെടുത്തുന്നവനായേക്കാം!

---

《1》 اَلْحَمْدُ സ്തുതി (സർവ്വസ്തുതിയും) لِلَّهِ അല്ലാഹുവിനാണ് الَّذِي أَنْزَلَ അവതരിപ്പിച്ചവൻ عَلَىٰ عَبْدِهِ തന്റെ അടിയാന്റെ മേൽ الْكِتَابَ ഗ്രന്ഥം (വേദഗ്രന്ഥം) وَلَمْ يَجْعَلْ ആക്കിയിട്ടുമില്ല (വരുത്തീട്ടുമില്ല) لَهُ അതിന് عِوَجًا വളവ്, വക്രത 《2》 قَيِّمًا ചൊവ്വായനിലയിൽ لِيُنْذِرَ താക്കീത് ചെയ്‌വാനായി, മുന്നറിയിപ്പ് നൽകാനായി بَأْسًا ശിക്ഷയെ (ക്കുറിച്ച്) شَدِيدًا കഠിനമായ مِنْ لَدُنْهُ അവന്റെ പക്കൽനിന്നുള്ള وَيُبَشِّرَ സന്തോഷവാർത്ത (സുവിശേഷം) അറിയിക്കുവാനും الْمُؤْمِنِينَ സത്യവിശ്വാസികൾക്ക് الَّذِينَ يَعْمَلُونَ

أَجْرًا പ്രവർത്തിക്കുന്നവരായ الصَّالِحَاتِ സൽകർമങ്ങളെ أَنَّ لَهُمْ അവർക്ക് ഉണ്ട് എന്ന് പ്രതിഫലം حَسَنًا നല്ലതായ ﴿3﴾ مَاكِثِينَ താമസിച്ചുകൊണ്ട്, കഴിഞ്ഞുകൂടിക്കൊണ്ട് فِيهِ അതിൽ أَبَدًا എന്നെന്നും ﴿4﴾ وَيُنْذِرَ താക്കീത് ചെയ്യുവാനും الَّذِينَ قَالُوا പറഞ്ഞവരെ, പറയുന്നവരെ اتَّخَذَ اللَّهُ അല്ലാഹു സ്വീകരിച്ചു, ഉണ്ടാക്കിവെച്ചു (- എന്ന്) وَلَدًا സന്താനത്തെ ﴿5﴾ مَا لَهُمْ അവർക്കില്ല بِهِ അതിനെപ്പറ്റി مِنْ عِلْمٍ യാതൊരു അറിവും وَلَا لِآبَائِهِمْ അവരുടെ പിതാക്കൾക്കുമില്ല كَبُرَتْ വമ്പിച്ചതായിപ്പോയി, എത്ര വലിയതാണ് كَلِمَةً (ആ-) ഒരു വാക്ക് تَخْرُجُ പുറത്തുവരുന്ന مِنْ أَفْوَاهِهِمْ അവരുടെ വായകളിൽനിന്ന് إِنْ يَقُولُونَ അവർ പറയുന്നില്ല إِلَّا كَذِبًا കളവല്ലാതെ, വ്യാജമല്ലാതെ ﴿6﴾ فَلَعَلَّكَ (എന്നാൽ-) നീ ആയേക്കാം بَاخِعٌ അപകടപ്പെടുത്തുന്നവൻ, നശിപ്പിക്കുന്നവൻ نَفْسَكَ നിന്റെ ആത്മാവിനെ, നിന്നെ തന്നെ عَلَىٰ آثَارِهِمْ അവരുടെ പിന്നാലെ (അവരുടെ പ്രവർത്തന ഫലമായി) إِنْ لَمْ يُؤْمِنُوا അവർ വിശ്വസിക്കുന്നില്ലെങ്കിൽ, വിശ്വസിക്കാതിരിക്കുന്നപക്ഷം بِهَٰذَا الْحَدِيثِ ഈ വിഷയത്തിൽ أَسَفًا ദുഃഖത്താൽ, വ്യസനത്താൽ.

---

സത്യവചനങ്ങൾ വക്രമോ, അവ്യക്തമോ ആയിരിക്കുകയില്ല. ഒരു കാര്യത്തിന്റെ സത്യതക്കുള്ള സാർവ്വത്രികമായ ഭാഷാപ്രയോഗം, കെട്ടിക്കുടുക്കും വക്രതയുമില്ലാതെ, ചൊവ്വായതും, വ്യക്തമായതുമായിരിക്കും. ഖുർആന്റെ വാക്കുകളിലാകട്ടെ, ഉദ്ദേശ്യങ്ങളിലാകട്ടെ, തത്വങ്ങളിലാകട്ടെ, യാതൊരുവിധ വക്രതയുമില്ല; വചനങ്ങളിൽ വെച്ചു ഏറ്റവും നേരായ വചനം അതാകുന്നു എന്നിങ്ങിനെ അല്ലാഹു ഖുർആനെ വർണിക്കുന്നു. മനുഷ്യലോകത്തിന്റെ ഐഹികവും, പാരത്രികവുമായ സൗഭാഗ്യങ്ങൾക്ക് നിദാനമായ ആ പരിശുദ്ധ ഗ്രന്ഥം മുഹമ്മദ് നബി തിരുമേനിﷺയുടെമേൽ അവതരിപ്പിച്ചതിന്റെ പേരിൽ അവൻ അവനെത്തന്നെ സ്തുതിക്കുകയും ചെയ്യുന്നു.

തുടർന്നുകൊണ്ട് ഖുർആന്റെ അവതരണോദ്ദേശ്യം ചൂണ്ടിക്കാട്ടുന്നു. സത്യവിശ്വാസം കൈക്കൊള്ളുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്താലുണ്ടാകുന്ന സൽഫലങ്ങളെക്കുറിച്ച് സന്തോഷ വാർത്ത അറിയിക്കുക (تبشير) നിഷേധവും, അവിശ്വാസവും കൈക്കൊണ്ട് ദുഷ്ക്കർമങ്ങൾ പ്രവർത്തിക്കുന്നതിന്റെ ദുഷ്ഫലങ്ങളെപ്പറ്റി താക്കീത് നൽകുക (انذار) എന്നീ ആവശ്യങ്ങൾക്കുവേണ്ടിയാണ്, എക്കാലത്തും ദിവ്യസന്ദേശങ്ങൾ അവതരിപ്പിക്കപ്പെട്ടിട്ടുള്ളത്. ഖുർആനും അതേ ആവശ്യാർത്ഥം അവതരിപ്പിച്ചതാകുന്നു.

ഈ രണ്ടു മാർഗങ്ങളിൽ പ്രായേണ ഖുർആൻ പ്രാധാന്യം നൽകിക്കാണുന്നത് താക്കീതിനാകുന്നു. അജ്ഞതയിലും, തോന്നിയവാസത്തിലും മുഴുകിക്കിടക്കുന്ന ജനങ്ങളെ അതിൽ നിന്ന് വിമുക്തരാക്കി സത്യപാതയിലേക്ക് കൊണ്ടുവരുന്നതിന് ഒന്നാമതായി വേണ്ടത് അവർ സ്വീകരിച്ചുവരുന്ന മാർഗത്തിന്റെ ദുരന്തഫലങ്ങളെക്കുറിച്ച് അവർക്ക് മുന്നറിയിപ്പ് നൽകുകയാണല്ലോ. അതുകൊണ്ടാണ് പലപ്പോഴും നബിമാരെപ്പറ്റി താക്കീത് നൽകുന്നവൻ ( نذير) എന്ന് ഖുർആനിൽ പ്രയോഗിച്ചു കാണുന്നത്. നബി തിരുമേനിﷺയുടെ പ്രവാചകത്വത്തിന്റെ ആദ്യഘട്ടത്തിൽ قُمْ فَأَنْذِرْ(എഴുന്നേറ്റു താക്കീത് ചെയ്യുക!) എന്നും وَأَنْذِرْ عَشِيرَتَكَ الْأَقْرَبِينَ - الشعراع : ٢١٤ (നിന്റെ അടുത്ത ബന്ധു

ക്കൾക്ക് താക്കീത് ചെയ്യുക!) എന്നും അല്ലാഹു കൽപിക്കുന്നു. നരകവാസികളോട് മലക്കുകൾ ഇപ്രകാരം ചോദിക്കുന്നതാണ്; أَلَمْ يَأْتِكُمْ نَذِيرٌ – الملك : ٨١ (നിങ്ങൾക്ക് താക്കീതുകാരൻ വന്നിരുന്നില്ലേ?!) ഇതെല്ലാം ഈ അടിസ്ഥാനത്തിലാകുന്നു.

താക്കീത് നൽകുന്നതിന് സ്വാഭാവികമായുള്ള ഈ സ്ഥാനം ഇവിടെയും വീക്ഷിക്കപ്പെട്ടിരിക്കുന്നു. ഖുർആൻ അവതരിപ്പിച്ചതിന്റെ രണ്ട് ഉദ്ദേശ്യങ്ങളും എടുത്തു പറഞ്ഞപ്പോൾ, ശിക്ഷയെക്കുറിച്ച് താക്കീത് ചെയ്യുവാൻ ( لِيُنْذِرَ بَأْسًا ) എന്നാണ് ആദ്യം പറഞ്ഞത്. പൊതുവിലുള്ള താക്കീതിനുശേഷം, അല്ലാഹുവിന് മക്കളുണ്ടെന്ന് പറയുന്നവർക്ക് പ്രത്യേകം ഒരു താക്കീതും ആവർത്തിക്കപ്പെട്ടിരിക്കുന്നു. സന്തോഷ വാർത്തകൾ ശ്രദ്ധിക്കാതിരിക്കുന്നതിനെക്കാൾ ആപൽക്കരം, താക്കീതുകൾ വിലവെക്കാതിരിക്കുന്നതാണ്.

മലക്കുകൾ അല്ലാഹുവിന്റെ പെൺമക്കളാണെന്ന് മുശ്‌രിക്കുകളും, ഉസൈർ (**عزير**) ദൈവ പുത്രനാണെന്ന് ജൂതന്മാരും, യേശുക്രിസ്തു (**عيسى - ع**) ദൈവ പുത്രനാണെന്ന് ക്രിസ്ത്യാനികളും പറയുന്നു. നിന്ദ്യവും നികൃഷ്ടവുമായ ഇത്തരം കളവ് അല്ലാഹുവിന്റെ പേരിൽ കെട്ടിപ്പറയുന്നവരെ പ്രത്യേകം താക്കീത് ചെയ്യുകയെന്നത്, ഖുർആൻ അവതരിപ്പിച്ചതിന്റെ ഒരു പ്രധാന ഉദ്ദേശ്യമാണെന്ന് അല്ലാഹു പ്രസ്താവിക്കുന്നു. സൃഷ്ടികളുമായി യാതൊരുവിധ സാദൃശ്യവും സങ്കൽപിക്കപ്പെടാവതല്ലാത്തവണ്ണം എത്രയോ ഉൽകൃഷ്ടനും പരിശുദ്ധനുമത്രെ അവൻ. പ്രപഞ്ചകർത്താവായ അവന്റെ പേരിൽ ഇത്തരം അപവാദങ്ങൾ പറഞ്ഞേക്കുവാൻ ധൈര്യപ്പെടുന്നത് എത്രമാത്രം ഭയങ്കരമാണ്! യുക്തിക്കും ലക്ഷ്യത്തിനും നിരക്കാത്ത ആ വാദം മനുഷ്യനെ അങ്ങേയറ്റം വഴിപിഴപ്പിക്കുന്നതാകുന്നു. സത്യത്തിന്റെ കണികപോലും അതിലില്ല; വെറും പരമ്പരാഗതമായ ജൽപനങ്ങൾ മാത്രം. അതുകൊണ്ടാണ് ഇക്കൂട്ടരെപ്പറ്റി ഖുർആൻ ശക്തിയായ ഭാഷയിൽ പലപ്പോഴും ആക്ഷേപിച്ചു പറയുന്നത്.

നബി തിരുമേനിﷺയുടെ പ്രവാചകത്വം മുതൽ ഹിജ്റഃ വരെയുള്ള കാലഘട്ടത്തിന് 'മക്കീകാലഘട്ടം' (**العهد المكى**) എന്നും അതിനുശേഷമുള്ളതിന് 'മദനീകാലഘട്ടം'(**العهد المدنى**) എന്നും പറയുന്നു. മക്കീകാലഘട്ടത്തിന്റെ അവസാനത്തിൽ അവതരിച്ച സൂറത്തുകളിൽ ഒന്നാണ് ഈ സൂറത്ത്. അവിശ്വാസികളുടെ നിഷേധവും, ധിക്കാരവും മൂർദ്ധന്യത്തിലെത്തിയ ഒരു കാലമായിരുന്നു അത്. നബിﷺയുടെ അവസ്ഥയാകട്ടെ, നേരെ മറിച്ചും. അപാരമായ വ്യസനത്താൽ അവിടുത്തെ ഹൃദയം തിങ്ങിവിങ്ങിക്കൊണ്ടിരിക്കുകയാണ്. കോരിക്കൊടുത്തിട്ടെങ്കിലും സ്വജനങ്ങളിൽ സന്മാർഗബോധം ഉണ്ടാക്കുവാൻ വല്ല മാർഗവും ഉണ്ടായിരുന്നെങ്കിൽ, അതിനുപോലും അവിടുന്ന് തയ്യാറാകുമായിരുന്നു. സുവ്യക്തവും, അനിഷേധ്യവുമായ തെളിവുകൾപോലും ജനങ്ങൾ കണ്ണടച്ചു തള്ളിക്കളയുന്നത് കണ്ടു സഹിക്കവയ്യാതെ അവിടുത്തെ ഹൃദയം വെന്തുനീറുകയാണ്.

ജനങ്ങളിൽ സത്യബോധവും, സന്മാർഗനിഷ്ഠയും ഉണ്ടായിക്കാണുകയെന്നത് പ്രവാചകന്മാരെ സംബന്ധിച്ചിടത്തോളം, കേവലം തങ്ങൾക്ക് സാധിച്ചുകിട്ടേണ്ടുന്ന ഒരു കാര്യം മാത്രമല്ല; അത് അവരുടെ അതിരുകവിഞ്ഞ ഒരു ആഗ്രഹം കൂടിയാണ്. മനുഷ്യരുടെ ദുർമാർഗവാസന അവരുടെ ഹൃദയങ്ങൾക്ക് മാറാവ്രണമാണ്. അവർ സന്മാർഗികളായിത്തീരണമെന്ന അതിരുകവിഞ്ഞ ആഗ്രഹം അവരുടെ ഹൃദയത്തെ അധീനമാക്കുന്നു.

ഒരാൾ സത്യത്തിൽ നിന്ന് മുഖം തിരിക്കുന്നതിനെക്കാൾ കവിഞ്ഞ ഒരു മനോവ്യഥ അവർക്ക് ഉണ്ടാകുവാനില്ല. ഒരാൾ സന്മാർഗബോധമുള്ളവനായിക്കാണുന്നതിലധികം ആഹ്ളാദകരമായ ഒരു കാര്യവും അവർക്കില്ല. സൂറതുത്തൗബഃയിൽ നബിﷺയെപ്പറ്റി അല്ലാഹു ഇങ്ങിനെ പറയുന്നു: عَزِيزٌ عَلَيْهِ مَا عَنِتُّمْ حَرِيصٌ عَلَيْكُم بِالْمُؤْمِنِينَ رَءُوفٌ رَّحِيمٌ- التوبة (നിങ്ങൾ വിഷമിക്കുന്നത് അദ്ദേഹത്തിന്ന് അസഹ്യമാണ്, നിങ്ങളുടെ കാര്യത്തിൽ അത്യാഗ്രഹിയാണ്, സത്യവിശ്വാസികളെ സംബന്ധിച്ച് കൃപയുള്ളവനും, കരുണയുള്ളവനുമാണ്)

നബി തിരുമേനിﷺയുടെ ഈ സ്ഥിതിവിശേഷത്തിന് ക്വുർആനിൽ പലേടത്തും സാക്ഷ്യങ്ങൾ കാണാം. 6-ാം വചനത്തിൽ നാം കണ്ടതും ഇതിലേക്കുള്ള സൂചനയാകുന്നു. ആയത്തിന്റെ താൽപര്യം ഇപ്രകാരമാകുന്നു: നബിയേ! ജനങ്ങളുടെ ദുർമാർഗവാസനയും, ധിക്കാര മനഃസ്ഥിതിയും കാരണമായി, ഈ ക്വുർആനിൽ അവർ വിശ്വസിക്കാത്തതിലുള്ള വ്യസനാധിക്യത്താൽ പിൻതിരിഞ്ഞുപോകുന്ന അവരുടെ പ്രവർത്തനഫലങ്ങൾ ഓർത്തു ജീവനാശം പോലും വരുത്തുന്നതിന് താൻ മുതിരുകയാണെങ്കിൽ, അതിൽ അത്ഭുതമില്ല; അത്രയ്ക്കും വലുതാണ് തന്റെ ആഗ്രഹം. പക്ഷേ, ദുർമാർഗത്തിൽ അടിയുറച്ചു കഴിഞ്ഞവർ, അതിൽനിന്ന് മടങ്ങുക പ്രയാസമാണ്. അവരെക്കുറിച്ച് താൻ ദുഃഖിച്ചിരിക്കേണ്ടതില്ല; തന്റെ ദൗത്യം നിർവഹിച്ചാൽ മതിയാകും. فَإِنَّمَا عَلَيْكَ الْبَلَاغُ وَعَلَيْنَا الْحِسَابُ- الرَّعد (പ്രബോധനം മാത്രമേ നിനക്ക് കടമയുള്ളൂ; വിചാരണ നമ്മുടെ ബാദ്ധ്യതയാണ്)

إِنَّا جَعَلْنَا مَا عَلَى ٱلْأَرْضِ زِينَةً لَّهَا لِنَبْلُوَهُمْ أَيُّهُمْ أَحْسَنُ عَمَلًا ﴿٧﴾

**﴾7﴿ നിശ്ചയമായും, ഭൂമുഖത്തുള്ളതിനെ നാം അതിന്ന് അലങ്കാരമാക്കിയിരിക്കുന്നു, അവരിൽ [മനുഷ്യരിൽ] ആരാണ് കൂടുതൽ കർമം നല്ലവരെന്ന് പരീക്ഷിക്കുവാൻ വേണ്ടി.**

وَإِنَّا لَجَٰعِلُونَ مَا عَلَيْهَا صَعِيدًا جُرُزًا ﴿٨﴾

**﴾8﴿ അതിന്മേലുള്ളതിനെ നാം തന്നെ, തരിശായ വെൺഭൂമിയാക്കിക്കളയുന്നതുമാകുന്നു.**

---

﴾7﴿ إِنَّا നിശ്ചയമായും നാം جَعَلْنَا നാം ആക്കിയിരിക്കുന്നു مَا യാതൊന്ന് عَلَى الْأَرْضِ ഭൂമിയിലുള്ള, ഭൂമുഖത്തുള്ള زِينَةً അലങ്കാരം, ഭംഗി لَّهَا അതിന് لِنَبْلُوَ (നാം) പരീക്ഷിക്കുവാനായി هُمْ അവരെ أَيُّهُمْ അവരിൽ ആരാണ് (എന്ന്) أَحْسَنُ കൂടുതൽ നല്ലവൻ عَمَلًا കർമം, പ്രവൃത്തി ﴾8﴿ وَإِنَّا നാം തന്നെ لَجَاعِلُونَ ആക്കുന്നതുമാണ്, ആക്കുന്നവരാണ് مَا عَلَيْهَا അതിന്മേലുള്ളത് صَعِيدًا വെൺഭൂമി, മണ്ണ് جُرُزًا തരിശ്, പാഴ്ഭൂമി

---

ജീവികൾ, സസ്യാദികൾ, ധാതുവസ്തുക്കൾ എന്നിങ്ങനെ ഈ ഭൂമിയിലുള്ളതെല്ലാം അതിന് അലങ്കാരം നൽകുന്നു. സൗന്ദര്യം ആസ്വദിക്കുവാനും, ആവശ്യങ്ങൾ നിർവ്വഹിക്കുവാനും മനുഷ്യന് വേണ്ടതെല്ലാം അതിലുണ്ട്; അവയെ അവന് യഥേഷ്ടം ഉപയോഗിക്കാം. എന്നാൽ, താൽക്കാലിക സുഖ സൗകര്യങ്ങളും, ദേഹേച്ഛകളും നിറവേറ്റി തൃപ്തി അടയുവാൻ മാത്രമായിട്ടുള്ളതല്ല അവ. അവയിൽ അടങ്ങിയ യുക്തി രഹസ്യങ്ങളും,

തത്വസാരങ്ങളും മനസ്സിലാക്കുക, അവയുടെ സ്രഷ്ടാവും നിയന്താവുമായ സർവ്വശക്തന്റെ സൃഷ്ടിമാഹാത്മ്യങ്ങളെപറ്റി ചിന്തിക്കുക, അങ്ങനെ അവനിൽ ഭയഭക്തി അർപ്പിക്കുക. അവന്റെ നിയമനിർദ്ദേശങ്ങൾ സ്വീകരിച്ചുകൊണ്ട് ജീവിക്കുക എന്നിവയിലെല്ലാം ഓരോ മനുഷ്യന്റെയും നിലപാടെന്തായിരിക്കുമെന്ന് പരീക്ഷണം നടത്തുവാനും കൂടിയാണ് അവ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്.

ആ അലങ്കാര വസ്തുക്കളെക്കുറിച്ച് വേണ്ടപോലെ ചിന്തിച്ചുഅവയെ ഉപയോഗപ്പെടുത്തുന്നവന് പുണ്യഫലവും, അശ്രദ്ധ കാണിക്കുന്നവന് ശിക്ഷയും അല്ലാഹു നൽകും. അഥവാ, ജയാപജയം പരിശോധിക്കുന്നതിനുള്ള ഒരു പരീക്ഷണാലയമായിട്ടാണ് ഈ ലോകം കണക്കാക്കപ്പെട്ടിട്ടുള്ളത്. ഉമർ (റ) പറയാറുണ്ടായിരുന്ന ഒരു വാക്യം ഇവിടെ സ്മരണീയമാകുന്നു: അല്ലാഹുവേ! നീ ഞങ്ങൾക്കുവേണ്ടി അലങ്കാരമാക്കിത്തന്നതിൽ സന്തോഷിക്കുവാനല്ലാതെ ഞങ്ങൾക്ക് കഴിയുന്നതല്ല. അല്ലാഹുവേ! അതിനെ അതിന്റെ മുറയിൽ ഞങ്ങൾക്ക് വിനിയോഗിക്കുവാൻ (സഹായം നൽകണമെന്ന്) ഞാൻ നിന്നോട് അപേക്ഷിക്കുന്നു. (اللهم إنا لا نستطيع إلأ أن نفرح بما زينته لنا اللهم إني أسألك أن أُنفقه في حقه– رواه البخاري) പരീക്ഷണ രംഗമായ ഈ ഭൂമിയും, അതിലുള്ള സർവ വസ്തുക്കളും ഒരിക്കൽ നാശമടയും. അതിന് ശാശ്വതമായ നിലനിൽപ്പില്ല. അന്ന് എല്ലാവരും അല്ലാഹുവിന്റെ മുമ്പിൽ ഹാജരായി തങ്ങളുടെ സകല കർമങ്ങളെക്കുറിച്ചും കൈകെട്ടി ഉത്തരം പറയേണ്ടിവരും. അന്നാണവരുടെ കർമഫലങ്ങൾ ശരിക്ക് അനുഭവപ്പെടുക. അത്കൊണ്ട്– നബിയേ– തന്റെ ജനതയിൽനിന്ന് കണ്ടുംകേട്ടും വരുന്ന ധിക്കാരങ്ങളെ സംബന്ധിച്ച് ഇത്രയധികം വ്യാകുലപ്പെടേണ്ടതില്ല, എന്ന് അല്ലാഹു നബിﷺയെ സമാശ്വസിപ്പിക്കുകയാണ്.

ഭൂമിയുടെ മുകളിലുള്ളതിനെ തരിശായ വെൺഭൂമിയാക്കുമെന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, ലോകാവസാന സംഭവമാകുന്നു. സൂഃ ത്വാഹയിൽ ഇങ്ങിനെ കാണാം: 'പർവ്വതങ്ങളെപ്പറ്റി അവർ നിന്നോട് ചോദിക്കുന്നു എന്നാൽ നീ പറയുക: എന്റെ രക്ഷിതാവ് പൊടിച്ചുപാറ്റിക്കളയുന്നതാണ്. എന്നിട്ട് , അതിനെ സമനിരപ്പായ മൈതാനമാക്കി വിട്ടേക്കും. യാതൊരു താഴ്ചയാകട്ടെ, ഉയർച്ചയാകട്ടെ അവിടെ നീ കാണുകയില്ല.

وَيَسْأَلُونَكَ عَنِ الْجِبَالِ فَقُلْ يَنْسِفُهَا رَبِّي نَسْفاً O فَيَذَرُهَا قَاعًا صَفْصَفاً O لا تَرَى فِيهَا عِوَجاً وَلاَ أَمْتاً O

# ഗുഹാവാസികൾ (اصحاب الكهف)

താഴെ 9 മുതൽ 26 വരെയുള്ള വചനങ്ങളിൽ അസ്ഹാബുൽ കഹ്ഫ്– അഥവാ, ഗുഹാവാസികൾ– എന്ന പേരിൽ അറിയപ്പെടുന്ന ഒരു കൂട്ടം സത്യവിശ്വാസികളുടെ കഥാവിവരണമാണുള്ളത്. ഇതിൽ നിന്നാണ് ഈ അദ്ധ്യായത്തിന് സൂറതുൽ കഹ്ഫ് (ഗുഹയുടെ അദ്ധ്യായം) എന്ന് പേര് വന്നത്. അല്ലാഹുവിന്റെ അതിമഹത്തായ ശക്തിമാഹാത്മ്യത്തിനും, മനുഷ്യന്റെ മരണാനന്തര ജീവിതത്തിനും ഒരു ഉത്തമ ദൃഷ്ടാന്തമാണ് ആ സംഭവം. ആ സംഭവത്തെപ്പറ്റി ഖുർആൻ അവതരിക്കുംമുമ്പുതന്നെ, അറബികൾക്കിടയിൽ ചില ഐതിഹ്യങ്ങളുണ്ടായിരുന്നു. അതിന്റെ സംക്ഷിപ്ത രൂപം ഇവിടെ ഉദ്ധരിക്കാം. അതിൽ ഖുർആനിനോട് യോജിക്കുന്ന ഭാഗം നമുക്ക് സ്വീകരിക്കാം. ഖുർആനിന്നും യുക്തിക്കും എതിരായിക്കാണുന്നത് അസ്വീകാര്യവുമായിരിക്കും. ഖുർആനിൽ കാണാത്തതും, മറ്റു ലക്ഷ്യങ്ങൾ ഇല്ലാത്തതുമായ ഭാഗങ്ങളെപ്പറ്റി മൗനം അവലംബിക്കുകയേ നിവൃത്തി

യുള്ളൂ. കഥ ഇപ്രകാരമാണ്:-

ക്രിസ്ത്യാനികൾ ഒരു കാലത്ത് ദുർമാർഗത്തിൽ മുഴുകിപ്പോകുകയും, അവർക്കിടയിൽ വിഗ്രഹാരാധന പടർന്നുപിടിക്കുകയുമുണ്ടായി. അന്ന് 'ദക്‌യാനൂസ്' (Decius- **دقيانوس**) എന്ന് പേരായ ഒരു രാജാവുണ്ടായിരുന്നു. അയാൾ ജനങ്ങളെ വിഗ്രഹാരാധന ചെയ്യുവാൻ നിർബന്ധിച്ചുവന്നു. നിർബന്ധത്തിന് വഴങ്ങാത്ത കുറച്ച് യുവാക്കൾ ഉണ്ടായിരുന്നു. രാജാവ് അവരെ മർദ്ദിക്കുകയും, കൊല്ലുമെന്ന് ഭീഷണിപ്പെടുത്തുകയും ചെയ്തു. പക്ഷേ, അവർ തങ്ങളുടെ വിശ്വാസത്തിൽനിന്ന് പിൻമാറിയില്ല. അവരുടെ ഇളംപ്രായത്തെ മാനിച്ചുകൊണ്ട് കുറച്ച് കാലത്തേക്ക് രാജാവ് അവർക്ക് ഒഴിവ് കൊടുത്തു. അതിനുശേഷം അവർ മടങ്ങാത്തപക്ഷം കൊലപ്പെടുത്തുമെന്നും നിശ്ചയിച്ചു. ഈ ഇടക്ക് വിഗ്രഹാരാധനയുടെ പ്രചരണാർത്ഥം രാജാവ് ഒരു സഞ്ചാരം നടത്തുകയുണ്ടായി.

ഈ തക്കം ഉപയോഗപ്പെടുത്തിക്കൊണ്ട് നമ്മുടെ യുവാക്കൾ സ്ഥലം വിട്ടു. തങ്ങളുടെ നാടായ എഫെസൂസ്- അല്ലെങ്കിൽ ത്വർസൂസ്- (افسوس او طرسوس)എന്ന പട്ടണം *(*)* വിട്ടുപോയി. അടുത്തുള്ള നീഖായൂസ്(**نيخيوس**)മലയിലെ ഒരു ഗുഹയെ അഭയം പ്രാപിച്ചു.ഏഴുപേരുള്ള ആ യുവാക്കളുടെ കൂട്ടത്തിൽ, വഴിമദ്ധ്യെ ഒരു ആട്ടിടയനും വന്നുചേർന്നു. അവന്റെ നായയും ഒന്നിച്ചുണ്ടായിരുന്നു. അവർക്ക് ഗൂഢമായി ഭക്ഷണപാനീയങ്ങൾ കൊണ്ടുവന്നിരുന്നത് അവരിൽ ഒരാളായ തംലീഖാ(**تمليخا**)ആയിരുന്നു. ഒരിക്കൽ അദ്ദേഹം വെളിയിൽ പോയി മടങ്ങിവന്നപ്പോൾ, രാജാവ് തിരിച്ചു വന്നിട്ടുണ്ടെന്നും, തങ്ങളെപ്പറ്റി അന്വേഷണം നടത്തുന്നുണ്ടെന്നും വിവരം അറിയിച്ചു. അവർ പരിഭ്രമത്തിലും വ്യസനത്തിലുമായി. അങ്ങിനെയിരിക്കെ അല്ലാഹു അവർക്ക് ഒരു ഉറക്ക് നൽകി. ദക്‌യാനൂസാകട്ടെ, അവരുടെ പിതാക്കളെ ഭീഷണിപ്പെടുത്തുകയായി. ഒടുവിൽ അവർ തങ്ങളുടെ മക്കളെപ്പറ്റി വിവരം കൊടുക്കാൻ നിർബന്ധിതരായി. ഉടനെ രാജാവ് ആ ഗുഹാമുഖത്തെത്തി. ഉറങ്ങിക്കിടക്കുന്ന ആ യുവാക്കളെ അകത്താക്കിക്കൊണ്ട് ഗുഹാമുഖം അടച്ചുകളഞ്ഞു.

സത്യവിശ്വാസം ഉള്ളിൽ മറച്ചുവെച്ചിരുന്ന രണ്ടുപേർ രാജാവിന്റെ പരിവാരങ്ങളിൽ ഉണ്ടായിരുന്നു- ബൈദറൂസും, റൂനാസും, ( **بيدروس وروناس**) ഇവർ, ആ യുവാക്കളുടെ പേരുകളും, ചരിത്രവും രണ്ട് കൽപലകകളിൽ രേഖപ്പെടുത്തി ഒരു ചെമ്പുപെട്ടിയിലാക്കി അവിടെ സ്വകാര്യമായി സൂക്ഷിച്ചുവെച്ചു. കാലം അങ്ങിനെ കഴിഞ്ഞു. ദക്‌യാനൂസിന്റെ ഭരണവും പേരുമെല്ലാം കാലയവനികക്കുള്ളിൽ മറഞ്ഞുപോയി.

---

***(*) തുർക്കിയുടെ പടിഞ്ഞാറെ കടൽക്കരയിൽ, അസ്മീർ (ازمير) യിൽനിന്ന് 40-50 നാഴിക അകലെ- സമുദ്രത്തിൽ നിന്ന് ഏതാണ്ട് മൂന്ന് നാഴിക ദൂരത്ത്- സ്ഥിതി ചെയ്തിരുന്ന ഒരു പ്രധാന റോമൻ പട്ടണമായിരുന്നു എഫെസൂസ് (Ephesus). അവിടെ ഒരു കുന്നിന്മേൽ വമ്പിച്ച ഒരു ആരാധനാസ്ഥലവും, മലഞ്ചെരിവിൽ 24,000 ആളുകൾക്ക് ഇരിക്കാവുന്ന ഒരു രംഗസ്ഥലവും ഉണ്ടായിരുന്നുപോൽ. ഖലീഫാ വാഥികിന്റെ (الواثق) കാലത്ത് അയക്കപ്പെട്ട ഒരു നിരീക്ഷണസംഘം അവിടെ, 'അസ്ഹാബുൽ കഹ്ഫി'ന്റെതാണെന്ന് അനുമാനിക്കപ്പെടുന്ന ഗുഹയും മറ്റും കണ്ടതായി പറയപ്പെടുന്നു. 'തർസൂസ്' തുർക്കിയുടെ തെക്കേ കടലോരപ്രദേശത്ത് കിഴക്കോട്ട് നീങ്ങിനിൽക്കുന്നു. ഭൂപടം (നമ്പർ- 2) നോക്കുക.***

അനന്തരം, ബൈദറൂസ് എന്ന് പേരുള്ള ഒരു രാജാവുണ്ടായി. 68 കൊല്ലത്തോളം ഭരണം നടത്തിയ അദ്ദേഹം, അല്ലാഹുവിലും പരലോകത്തിലും വിശ്വസിക്കുന്ന ആളായിരുന്നു. പ്രജകളിലാകട്ടെ, വിശ്വാസികളും, അവിശ്വാസികളുമുണ്ട്. രാജാവിന് ഈ നില സഹിക്കവയ്യായിരുന്നു. ജനങ്ങൾക്ക് പരലോക ജീവിതത്തെക്കുറിച്ച് ബോധമുണ്ടാകത്തക്ക ഒരു ദൃഷ്ടാന്തം വെളിപ്പെട്ടുകാണുവാൻ അദ്ദേഹം ആഗ്രഹിക്കുകയും, അതിനായി അല്ലാഹുവോട് പ്രാർത്ഥിക്കുകയും ചെയ്തു. ഈയിടയ്ക്ക് ഒരു ആട്ടിടയൻ– തന്റെ ആടുകൾക്ക് ഒരു താവളം ശരിപ്പെടുത്തേണ്ടുന്ന ആവശ്യാർത്ഥം– ആ ഗുഹാമുഖത്ത് ചെന്നു പഴയ ഭിത്തിക്കെട്ട് പൊളിക്കുകയുണ്ടായി. അപ്പോഴായിരുന്നു ശതവർഷങ്ങളായി ഉറങ്ങിക്കിടന്നിരുന്ന ആ യുവാക്കൾ ഉണർന്നത്. അവർ എഴുന്നേറ്റിരുന്നു പ്രാർത്ഥനാ നമസ്കാരങ്ങൾ നടത്തുകയായി.

നാം എത്രസമയം ഉറങ്ങിയിരിക്കുമെന്ന് അവർ അന്യോന്യം ചോദിച്ചു. ഒരു മുഴുവൻ ദിവസമെന്നും, കുറച്ച് നേരമെന്നും മറ്റും പല അഭിപ്രായങ്ങൾ അവർ പറഞ്ഞു. അല്ലാഹുവിനറിയാം. ഏതായാലും, ഒരാൾ പുറത്തുപോയി നമ്മുടെ കയ്യിലുള്ള വെള്ളി കൊടുത്തു ഭക്ഷണപദാർത്ഥം വാങ്ങിക്കൊണ്ടു വരട്ടെ എന്നായി. പതിവ് പ്രകാരം തംലിഖാ തന്നെ പുറപ്പെട്ടു. ദക്യാനൂസ് രാജാവിനെ ഭയന്ന് വളരെ കാത്തും സൂക്ഷിച്ചും കൊണ്ട് അദ്ദേഹം അങ്ങാടിയിൽവന്നു. വഴിയിൽവെച്ച് മസീഹിന്റെ (ഇ ൗസാനബിയുടെ) നാമം കേൾക്കുവാൻ ഇട വന്നതിൽ അയാൾക്ക് ആശ്ചര്യം തോന്നി. തനിക്ക് സ്ഥലം മാറിപ്പോയോ? അതോ താൻ സ്വപ്നം കാണുകയാണോ? എന്നൊക്കെ അയാൾ സംശയിച്ചുപോയി.

ഒരു കച്ചവടക്കാരന്റെ അടുക്കൽചെന്ന് തംലീഖാ ഭക്ഷണ സാധനത്തിനുവേണ്ടി വെള്ളികൊടുത്തു. ആ നാണയം അയാൾക്ക് അപരിചിതമായിരുന്നു. അയാൾ ആശ്ചര്യപ്പെട്ടു. പലരും അത് തിരിച്ചും മറിച്ചും നോക്കി. ഇത് പണ്ടുണ്ടായിരുന്ന ദക്യാനൂസിന്റെ കാലത്തെ നാണയമാണല്ലോ! തനിക്ക് എവിടെ നിന്നാണ് നിക്ഷേപം കിട്ടിയത്? എന്ന് അവർ ചോദിച്ചു. പിന്നീട് അവർ അദ്ദേഹത്തെ ആ നാട്ടിലെ ന്യായാധിപന്മാരുടെ അടുക്കൽ കൊണ്ടുപോയി ചോദ്യം ചെയ്തതിൽ, തംലീഖാ സംഗതികൾ വിവരിച്ചു: ഞങ്ങളിതാ ഇന്നലെയാണ് ഗുഹയിൽ ചെന്നത്, വേണമെങ്കിൽ തന്റെ കൂട്ടുകാരെ കാണിച്ചുതരാം, എന്ന് അദ്ദേഹം ഉണർത്തിച്ചു. ചെന്നുകണ്ടപ്പോൾ ന്യായാധിപന്മാർക്ക് വമ്പിച്ച അത്ഭുതമായി. ഈ ന്യായാധിപന്മാരുടെ പേരുകൾ 'അർയൂസ്' എന്നും, 'ത്വൻത്വിയൂസ്'( اريوس وطنطيوس) എന്നും ആയിരുന്നു. ഗുഹയിൽ പണ്ട് നിക്ഷേപിക്കപ്പെട്ടിരുന്ന ചെമ്പുപെട്ടിയിലെ പലകകൾ അവർ കാണുകയും, അതിൽ നിന്ന് കാര്യം മനസ്സിലാകുകയും ചെയ്തു. അവർ അല്ലാഹുവിനെ സ്തുതിച്ചുകൊണ്ട് രാജാവിനെ വിവരം അറിയിച്ചു.

അത്ഭുതപരവശനായ രാജാവ് പരിവാരസമേതം ഗുഹയുടെ അടുക്കൽ വന്ന് യുവാക്കളെ സന്ദർശിച്ചു. ആശ്ചര്യവും സന്തോഷവും നിമിത്തം, അല്ലാഹുവിന് സുജൂദിൽ വീഴുകയും, യുവാക്കളെപ്പിടിച്ചു ആലിംഗനം ചെയ്യുകയും ചെയ്തു. പിന്നീട് യുവാക്കൾ തങ്ങളുടെ സ്ഥാനത്തേക്ക് മടങ്ങുകയും അവിടെ വെച്ച് മരണമടയുകയുമുണ്ടായി. അവരെ പെട്ടിയിൽ മറവ് ചെയ്യുവാനും അവിടെ ഒരു ആരാധനാസ്ഥലം പണിയുവാനും രാജാവ് ഏർപ്പാട് ചെയ്തു. ആ ദിവസം അവർ ഒരു ഉത്സവദിവസമായി ഗണിച്ചുപോന്നു.

അറബികൾക്കിടയിൽ പ്രചാരത്തിലുണ്ടായിരുന്ന ആ കഥയുടെചുരുക്കമാണിത്. മരണശേഷമുള്ള പുനർജീവിതത്തിന് ക്രിസ്ത്യാനികൾ ഇതൊരു ദൃഷ്ടാന്തമായി എടു

ത്തുകാട്ടിയിരുന്നു. ഖുർആനാകട്ടെ, പരലോകജീവിതത്തിന് ഇത് മാത്രമല്ല, അനേകം ദൃഷ്ടാന്തങ്ങളും തെളിവുകളും ഉണ്ടെന്നും, ഗുഹാവാസികളുടെ സംഭവം മാത്രം വലിയൊരു ആശ്ചര്യസംഭവമായി എടുത്തുപറയുവാനില്ലെന്നും ചൂണ്ടിക്കാട്ടിക്കൊണ്ട് മനുഷ്യബുദ്ധികളെ ചിന്തിക്കുവാൻ ആഹ്വാനം ചെയ്യുകയാണ്. അല്ലാഹു പറയുന്നു:-

أَمْ حَسِبْتَ أَنَّ أَصْحَٰبَ ٱلْكَهْفِ وَٱلرَّقِيمِ كَانُوا۟ مِنْ ءَايَٰتِنَا عَجَبًا ﴿٩﴾

**《9》 (നബിയേ,) അല്ലാ!- ഗുഹയുടെയും, 'റഖീമി'ന്റെയും ആൾക്കാർ നമ്മുടെ ദൃഷ്ടാന്തങ്ങളിൽ ഒരു ആശ്ചര്യമായിരുന്നുവെന്ന്, നീ വിചാരിക്കുന്നുവോ?**

إِذْ أَوَى ٱلْفِتْيَةُ إِلَى ٱلْكَهْفِ فَقَالُوا۟ رَبَّنَآ ءَاتِنَا مِن لَّدُنكَ رَحْمَةً وَهَيِّئْ لَنَا مِنْ أَمْرِنَا رَشَدًا ﴿١٠﴾

**《10》 (ആ) യുവാക്കൾ ഗുഹയിലേക്ക് (ചെന്ന്) അഭയം പ്രാപിച്ചപ്പോൾ അവർ പറഞ്ഞു: 'ഞങ്ങളുടെ റബ്ബേ! ഞങ്ങൾക്ക് നിന്റെ പക്കൽനിന്ന് കാരുണ്യം നൽകേണമേ! ഞങ്ങളുടെ കാര്യത്തിൽ നീ ഞങ്ങൾക്ക് നേർമാർഗം സജ്ജമാക്കിത്തരുകയും ചെയ്യേണമേ!!'**

فَضَرَبْنَا عَلَىٰٓ ءَاذَانِهِمْ فِى ٱلْكَهْفِ سِنِينَ عَدَدًا ﴿١١﴾

**《11》 അങ്ങനെ, ഗണ്യമായ വർഷങ്ങളോളം ആ ഗുഹയിൽവെച്ച് നാം അവരുടെ കർണപുടങ്ങളെ അടച്ചുകളഞ്ഞു. (അവരെ ഉറക്കി)**

ثُمَّ بَعَثْنَٰهُمْ لِنَعْلَمَ أَىُّ ٱلْحِزْبَيْنِ أَحْصَىٰ لِمَا لَبِثُوٓا۟ أَمَدًا ﴿١٢﴾

**《12》 പിന്നെ, രണ്ട് കക്ഷികളിൽ ഏതാണ്, അവർ താമസിച്ചു കഴിഞ്ഞ കാലത്തെ തിട്ടപ്പെടുത്തിയതെന്നും അറിയുവാനായി അവരെ എഴുന്നേൽപ്പിച്ചു.**

---

《9》 أَمْ അല്ലാ (ഒരു പക്ഷേ) حَسِبْتَ നീ വിചാരിച്ചു(വോ) أَنَّ أَصْحَابَ الْكَهْفِ നിശ്ചയമായും ഗുഹയുടെ ആൾക്കാർ (ഗുഹാവാസികൾ) وَالرَّقِيمِ റഖീമിന്റെയും كَانُوا അവരായിരുന്നു (എന്ന്) مِنْ آيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളിൽ നിന്ന് عَجَبًا ഒരു (വലിയ) ആശ്ചര്യം 《10》 إِذْ أَوَى അഭയം പ്രാപിച്ചപ്പോൾ, ചെന്ന് ചേർന്നപ്പോൾ الْفِتْيَةُ (ആ) യുവാക്കൾ إِلَى الْكَهْفِ ഗുഹയിലേക്ക് فَقَالُوا അപ്പോൾ അവർ പറഞ്ഞു رَبَّنَا ഞങ്ങളുടെ റബ്ബേ, രക്ഷിതാവേ آتِنَا ഞങ്ങൾക്ക് നൽകേണമേ مِن لَّدُنكَ നിന്റെ പക്കൽ നിന്ന് رَحْمَةً കാരുണ്യം, ദയ, അനുഗ്രഹം وَهَيِّئْ സജ്ജമാക്കി (ഒരുക്കി)ത്തരുകയും വേണമേ لَنَا ഞങ്ങൾക്ക് مِنْ أَمْرِنَا ഞങ്ങളുടെ കാര്യത്തിൽ, കാര്യത്തെ സംബന്ധിച്ച് رَشَدًا നേർമാർഗം, തന്റേടം 《11》 فَضَرَبْنَا അങ്ങനെ നാം അടിച്ചു (അടച്ചുകളഞ്ഞു) عَلَى آذَانِهِمْ

അവരുടെ കാതുകൾക്ക് (കർണപുടങ്ങളെ) فِي الْكَهْفِ ഗുഹയിൽ വെച്ച് سِنِينَ വർഷങ്ങൾ, കൊല്ലങ്ങൾ عَدَدًا ഗണ്യമായ, കുറെ എണ്ണം ﴾12﴿ ثُمَّ പിന്നെ, പിന്നീട് بَعَثْنَاهُمْ നാം അവരെ എഴുന്നേൽപിച്ചു لِنَعْلَمَ നാം (നമുക്ക്) അറിയുവാൻ വേണ്ടി أَيُّ الْحِزْبَيْنِ രണ്ട് കക്ഷികളിൽ ഏതാണ് (എന്ന്) أَحْصَىٰ തിട്ടപ്പെടുത്തി, സൂക്ഷിച്ചു വിലയിരുത്തി, അധികം കണക്കാക്കിയവർ لِمَا لَبِثُوا അവർ താമസിച്ചതിനെ, കഴിച്ചുകൂട്ടിയതിനെ أَمَدًا കാലം

---

റക്വീം ( الرقيم) എന്നത് കൊണ്ടുദ്ദേശ്യം, ഗുഹാവാസികളുടെ പേരുവിവരം എഴുതി ഗുഹയുടെ അടുക്കൽ സൂക്ഷിക്കപ്പെട്ടിരുന്ന ആ ലിഖിതഫലകമാണെന്നാണ് പല മുഫസ്സിറുകളും (ക്വുർആൻ വ്യാഖ്യാതാക്കളും) പ്രസ്താവിച്ചിട്ടുള്ളത്. അത് അവരുടെ രാജ്യത്തിന്റെ പേരാണെന്നും ചിലർ പറയുന്നു. ഇബ്നുഅബ്ബാസ് (റ) ക്വത്താദഃ (റ) എന്നിവരിൽ നിന്നും മറ്റും നിവേദനം ചെയ്യപ്പെട്ടിട്ടുള്ളത്, ഐലഃ( ايلة)യുടെ അടുത്തുള്ള ഒരു താഴ്‌വരയാണ് റക്വീം എന്നത്രെ. അൽ അക്വബഃ എന്ന പേരിലാണ് ഇന്ന് ഐലഃ അറിയപ്പെടുന്നത്. കൂടാതെ ബൈബ്ളിലും റക്വീമിനെ (രേക്കേം) സംബന്ധിച്ച് പറഞ്ഞിട്ടുണ്ട്.

അൽ അക്വബഃ ഉൾക്കടലിന്റെയും, സീനാ ഉപദ്വീപിന്റെയും വടക്കുഭാഗത്തായി സ്ഥിതി ചെയ്യുന്ന പർവ്വതനിരകളെ തൊട്ടുകിടക്കുന്ന പീഠപ്രദേശത്തായിരുന്നു റക്വീം സ്ഥിതി ചെയ്തിരുന്നത്. കാലാന്തരത്തിൽ ഈ രാജ്യം പെത്രാ ( Petraea) എന്ന് പൊതുവിലും, ബിത്‌റാ ( بطرا اوبطرية) എന്ന് അറബികൾക്കിടയിലും അറിയപ്പെട്ടു. (*) സിരിയായിലെ കർഷക വർഗക്കാരായിരുന്ന നബ്ത്വീ വർഗക്കാർ ( انباط الشام) ഇവിടെ വസിച്ചിരുന്നു. അടുത്ത ചില വർഷങ്ങൾക്കുമുമ്പ് നടത്തപ്പെട്ട ചരിത്രഗവേഷണങ്ങളിൽ ഇവിടെ രണ്ട് ഗുഹകൾ കണ്ടുപിടിക്കപ്പെട്ടിട്ടുണ്ട്. അവയിൽ ഒന്നിന്റെ കിടപ്പ്, ക്വുർആനിൽ പ്രസ്താവിച്ചതുപോലെ, വെയിലും സൂര്യകിരണവും ഉള്ളിൽ കടക്കാത്ത വിധത്തിലാകുന്നു. മറ്റേതിന്റെ മുൻവശത്ത് ചില കെട്ടിടങ്ങളുടെയും, കൽത്തൂണുകളുടെയും അവശിഷ്ടങ്ങളുമുണ്ട്. അത് ഒരു ആരാധനാ സ്ഥലമാണെന്നാണ് വിശ്വസിക്കപ്പെടുന്നത്.

ക്വുർആൻ അവതരിപ്പിച്ച കാലത്ത് അറബികൾക്കിടയിൽ, അസ്ഹാബുൽ കഹ്ഫിന്റെ കഥ- അതിൽ പല നീക്കുപോക്കുകളുണ്ടെങ്കിലും ശരി- പ്രചാരത്തിലുണ്ടായിരുന്നുവല്ലോ. ശാമിൽനിന്ന് വരുന്ന വേദക്കാരും, നബ്ത്വീ വർഗക്കാരും, അറബി

---

***(*) സേലാ, സേലാപെത്രാ (Sela, Petra) എന്നും ഈ രാജ്യത്തിന് പേരുണ്ട്. ചാവുകടലിന് (ബഹ്ർലൂത്) തെക്ക് 50 നാഴിക ദൂരത്ത് കിഴുക്കാന്തൂക്കായ വന്മലകളാൽ ചുറ്റപ്പെട്ട അഗാധമായ താഴ്‌വരയിൽ സ്ഥിതി ചെയ്യുന്ന ഒരു ഗ്രാമമാണിത്. ഏദോം (أدوم) രാജ്യം നാമാവശേഷമായതിനുശേഷം ('നബാത്യൻ' Nabations الانباط) എന്ന വർഗക്കാർ അവിടെ തങ്ങളുടെ രാജ്യം സ്ഥാപിച്ചു. അന്ന് അവിടെ വാണിജ്യം വർദ്ധിച്ചിരുന്നു. ഇപ്പോൾ അത് ശൂന്യമായിക്കിടക്കുകയാണ്. മലഞ്ചെരുവുകളിൽ നൈപുണ്യത്തോടെ വെട്ടിയുണ്ടാക്കിയ ക്ഷേത്രങ്ങളും കല്ലറകളും ധാരാളം ഇന്നും സ്ഥിതി ചെയ്യുന്നു. സന്ദർശകൻമാർ അവ കാണുമ്പോൾ ആശ്ചര്യപ്പെട്ടുപോകും. യവനർ ഇതിനെ പാറ എന്നർത്ഥമുള്ള 'പൈത്രാ' എന്ന് വിളിച്ചുവന്നു. 'സേല' എന്നതിനും, 'പാറ', 'കിഴക്കാന്തൂക്കായ മല' എന്നാണർത്ഥം (വേദപുസ്തക നിഘണ്ടുവിൽനിന്ന്) ഭൂപടം 3ഉം 4ഉം നോക്കുക.***

കളുമായി കച്ചവടപരമായും മറ്റും സമ്പർക്കം ഉണ്ടായിരുന്നുവെന്നത് പ്രസിദ്ധമാണ്. ഈ നിലക്ക് ഈ സംഭവം അവരിൽ നിന്നായിരിക്കും മിക്കവാറും അറബികൾ അറിഞ്ഞിരിക്കുക. തുർക്കിയിലെ എഫസൂസിൽ നടന്ന സംഭവത്തിന് അറബികൾക്കിടയിൽ അത്ര പ്രചാരം ലഭിക്കുവാൻ പ്രയാസവുമാണ്. താബിഉകളിൽപെട്ട ചില മഹാന്മാർ റകീം എന്നത് അവരുടെ രാജ്യത്തിന്റെ പേരാണെന്നും, ചിലർ അത് ഐലഃയുടെ അടുത്താണെന്നും പ്രസ്താവിച്ചിട്ടുള്ളതും, പെത്രായുടെ പേര് മുമ്പ് രേക്കം- അല്ലെങ്കിൽ രേഖാ എന്നായിരുന്നതും, ഈ സംഭവം നടന്നത് ശാമിലായിരുന്നുവെന്ന് ചില മുഫസ്സിറുകൾ പ്രസ്താവിച്ചു കാണുന്നതും- എല്ലാം കൂടി- നോക്കുമ്പോൾ ഈ അഭിപ്രായമാണ് കൂടുതൽ സ്വീകാര്യമായി തോന്നുന്നത്. الله اعلم

നാം അവരുടെ കർണപുടങ്ങളെ അടച്ചു എന്ന് പറഞ്ഞത് **فضربنا على آذانهم** (അവരുടെ ചെവികളിൽ അടച്ചു) എന്ന വാക്യത്തിന്റെ ഉദ്ദേശ്യാർത്ഥമത്രെ. ലോകത്ത് നടക്കുന്ന ശബ്ദകോലാഹലങ്ങളൊന്നും കേൾക്കാതിരിക്കത്തക്കവണ്ണം അവർക്ക് അല്ലാഹു ഉറക്കം നൽകി എന്ന് സാരം. കർണപുടങ്ങളെ അടച്ചുവെന്ന് പറഞ്ഞപ്പോൾ, അവരുടെ കണ്ണുകളെപറ്റി അല്ലാഹു ഒന്നും പറയുന്നില്ല; 18-ാം വചനത്തിൽ, അവർ ഉറങ്ങുന്നവരാണെങ്കിലും ഉണർന്നവരാണെന്ന് തോന്നുമെന്ന് പറയുന്നുണ്ട്. ഇതിൽനിന്ന് അവർ ഉറക്കിലായിരുന്നപ്പോൾ അവരുടെ കണ്ണുകൾ തുറന്നു കൊണ്ടായിരുന്നു ഉള്ളതെന്ന് അനുമാനിക്കാവുന്നതാണ്, ചില മുഫസ്സിറുകൾ ഇങ്ങനെ പറഞ്ഞു കാണുന്നുമുണ്ട്.

രണ്ട് കക്ഷികൾ ( **الحزبين**) എന്ന പറഞ്ഞത്, അവരുടെ ഗുഹാവാസകാലത്തെക്കുറിച്ച് ഭിന്നാഭിപ്രായക്കാരായിരുന്ന രണ്ട് കക്ഷികളാണെന്നും, അല്ലെങ്കിൽ സത്യവിശ്വാസികളായ ഗുഹവാസികളും, അവരുടെ എതിർ കക്ഷിയായ അവിശ്വാസികളുമാണെന്നും വരാം. ഒന്നാമത്തെ അഭിപ്രായമനുസരിച്ച് 12-ാം വചനത്തിന്റെ സാരം: ഏത് കക്ഷിയാണ്, അവർ ഉറങ്ങിക്കിടന്ന കാലത്തെക്കുറിച്ച് കൂടുതൽ അറിയുക എന്ന് പുലരുവാൻ വേണ്ടി അവരെ എഴുന്നേൽപിച്ചുവെന്നായിരിക്കും. രണ്ടാമത്തെ അഭിപ്രായം അനുസരിച്ച് സത്യവിശ്വാസികളും, അവരുടെ ശത്രുക്കളുമായ ഇരുകക്ഷികളിൽ ഏതാണ് ആ കാലത്തിന് കൂടുതൽ വിലയിരുത്തിയത് എന്ന് വെളിപ്പെടുത്തുവാൻ വേണ്ടി എന്നും സാരമാകുന്നു. അതായത് നൂറുക്കണക്കായ കൊല്ലങ്ങൾ ആ ഗുഹയിൽ അവർ കഴിച്ചുകൂട്ടി. അക്കാലത്ത് ലോകത്ത് നടന്നിരുന്ന അക്രമങ്ങളും ദുർമാർഗങ്ങളും ഒന്നും അവർ അറിഞ്ഞിരുന്നില്ല. അവർ ഉണർന്നെഴുന്നേറ്റതോടെ- അവരുടെ വിശ്വാസത്തിന്റെയും അതിനുവേണ്ടി അവർ വരിച്ച ത്യാഗത്തിന്റെയും ഫലമായി പെട്ടെന്ന് നാട്ടിലാകമാനം വമ്പിച്ച പ്രത്യാഘാതമുണ്ടായി. പരലോക ജീവിതത്തെ നിഷേധിക്കുന്ന എത്രയോ പേർ സത്യവിശ്വാസികളായി മാറി. അങ്ങിനെ നോക്കുമ്പോൾ, കേവലം വളരെക്കാലമായി ഉറങ്ങിക്കിടക്കുകയായിരുന്ന അവരാണ് ആ കാലത്തിന് കൂടുതൽ വിലയിരുത്തി സൂക്ഷിച്ചതെന്നും, അക്കാലമത്രയും അവിശ്വാസികൾ കെട്ടിപ്പൊക്കി സ്ഥാപിച്ചിരുന്ന അവിശ്വാസത്തിന്റെ കോട്ട തകർന്നു പോയെന്നും വ്യക്തമാണല്ലോ. മേൽ കഴിഞ്ഞ ആയത്തുകളുടെ ചുരുക്കസാരം ഇതാണ്: കൂടുതൽ നല്ലവർ ആരാണെന്ന് പരീക്ഷിക്കുവാനായി ഈ ഭൂമുഖത്ത് അല്ലാഹു ഉണ്ടാക്കിവെച്ചിട്ടുള്ള അലങ്കാരങ്ങളാകുന്ന ദൃഷ്ടാന്തങ്ങളെ അപേക്ഷിച്ച് ഗുഹാവാസികളുടെ സംഭവം ഒരു വമ്പിച്ച ആശ്ചര്യമൊന്നുമല്ല. അൽപം യുവാക്കൾ, തങ്ങളുടെ സർവസ്വവും അല്ലാഹുവിൽ അർപ്പിച്ച് പ്രാർത്ഥിച്ചുകൊണ്ടും, അവനിൽ ദൃഢമായി വിശ്വസിച്ചുകൊണ്ടും ഒരു ഗുഹയിൽ അഭയം പ്രാപിച്ചു. ജനങ്ങൾക്ക് അജ്ഞാതമായ നിലയിൽ അല്ലാഹു അവരെ നൂറ്റാണ്ടുകളോളം

ഉറക്കി, പിന്നീട് സത്യത്തിന്റെ കക്ഷിക്ക് ഒരു ദൃഷ്ടാന്തമായി അല്ലാഹു അവരെ എഴു ന്നേൽപിക്കുകയും ചെയ്തു. ഇത്രമാത്രം!

ഗുഹാവാസികളുടെ കഥ അറബികൾക്കും, വേദക്കാർക്കുമിടയിൽ മുമ്പേ പ്രചാര ത്തിലുണ്ടായിരുന്നുവെന്ന് പറഞ്ഞുവല്ലോ. എന്നാൽ അതിൽ സത്യാസത്യങ്ങളും ഭിന്നാ ഭിപ്രായങ്ങളും സ്ഥലം പിടിച്ചിരുന്നു. ആകയാൽ, ഈ കഥയിൽനിന്ന് പഠിക്കുവാനും ചിന്തിക്കുവാനും ഉള്ള ഭാഗങ്ങൾക്ക് പ്രാധാന്യം നൽകിക്കൊണ്ട് സംഭവത്തിന്റെ യഥാർത്ഥ രൂപം സംക്ഷിപ്തമായി അടുത്ത ആയത്തുകളിൽ അല്ലാഹു വിവരിക്കുന്നു.

## വിഭാഗം - 2

نَّحْنُ نَقُصُّ عَلَيْكَ نَبَأَهُم بِٱلْحَقِّ ۚ إِنَّهُمْ فِتْيَةٌ ءَامَنُوا۟ بِرَبِّهِمْ وَزِدْنَٰهُمْ هُدًى ﴿١٣﴾

**﴾13﴿ അവരുടെ വർത്തമാനം നാം നിനക്ക് യഥാർത്ഥ (രൂപ)ത്തിൽ വിവ രിച്ചുതരാം. അവർ കുറച്ച് യുവാക്ക ളായിരുന്നു; അവർ തങ്ങളുടെ രക്ഷി താവിൽ വിശ്വസിച്ചു; നാം അവർക്ക് സന്മാർഗം (സന്മാർഗ ബോധം) വർദ്ധിപ്പിക്കുകയും ചെയ്തു.**

وَرَبَطْنَا عَلَىٰ قُلُوبِهِمْ إِذْ قَامُوا۟ فَقَالُوا۟ رَبُّنَا رَبُّ ٱلسَّمَٰوَٰتِ وَٱلْأَرْضِ لَن نَّدْعُوَا۟ مِن دُونِهِۦٓ إِلَٰهًا ۖ لَّقَدْ قُلْنَآ إِذًا شَطَطًا ﴿١٤﴾

**﴾14﴿ അവർ (സത്യത്തിൽ) നില കൊണ്ടപ്പോൾ അവരുടെ ഹൃദയ ങ്ങൾക്ക് നാം ദാർഢ്യം നൽകുകയും ചെയ്തു; അതിനാൽ അവർ പറഞ്ഞു: ഞങ്ങളുടെ റബ്ബ് ആകാശ ഭൂമികളുടെ റബ്ബാകുന്നു; അവന് പുറമെ യാതൊരു ആരാധ്യനെയും ഞങ്ങൾ വിളി(ച്ചു പ്രാർത്ഥി)ക്കുന്നതേയല്ല; അങ്ങനെയാ യാൽ തീർച്ചയായും ഞങ്ങൾ അക്രമം പറയുകയായിത്തീരും.**

هَٰٓؤُلَآءِ قَوْمُنَا ٱتَّخَذُوا۟ مِن دُونِهِۦٓ ءَالِهَةً ۖ

**﴾15﴿ ഇവർ- നമ്മുടെ ജനത- അവ നുപുറമെ, പല ആരാധ്യന്മാരെയും സ്വീകരിച്ചിരിക്കുന്നു.**

لَّوْلَا يَأْتُونَ عَلَيْهِم بِسُلْطَٰنٍۭ بَيِّنٍ ۖ

**അവരെ സംബന്ധിച്ച് ഒരു വ്യക്ത മായ ലക്ഷ്യം ഇവർ കൊണ്ടുവരാ ത്തത് എന്താണ്!**

فَمَنْ أَظْلَمُ مِمَّنِ ٱفْتَرَىٰ عَلَى ٱللَّهِ كَذِبًا ﴿١٥﴾

**അല്ലാഹുവിന്റെമേൽ കളവ് കെട്ടി ച്ചമയ്ക്കുന്നവനെക്കാൾ അക്രമിയാ യിട്ടുള്ളവൻ ആരാണുള്ളത്?!**

وَإِذِ ٱعۡتَزَلۡتُمُوهُمۡ وَمَا يَعۡبُدُونَ إِلَّا ٱللَّهَ فَأۡوُۥٓاْ إِلَى ٱلۡكَهۡفِ

**《16》 (അവർ തമ്മിൽ പറഞ്ഞു:) അവരെയും അല്ലാഹുവിനെ ഒഴിച്ച് അവർ ആരാധിച്ചു വരുന്നതിനെയും നിങ്ങൾ വിട്ടകന്നുനിന്ന സ്ഥിതിക്ക് എനി, (ആ) ഗുഹയിൽ ചെന്നഭയം പ്രാപിക്കുവിൻ:-**

يَنشُرۡ لَكُمۡ رَبُّكُم مِّن رَّحۡمَتِهِۦ وَيُهَيِّئۡ لَكُم مِّنۡ أَمۡرِكُم مِّرۡفَقٗا ﴿١٦﴾

**നിങ്ങളുടെ രക്ഷിതാവ് അവന്റെ കാരുണ്യത്തെ നിങ്ങൾക്ക് വിശാലപ്പെടുത്തിത്തരുകയും, നിങ്ങളുടെ കാര്യത്തെ സംബന്ധിച്ച് (വേണ്ടുന്ന) സൗകര്യം ശരിപ്പെടുത്തിത്തരുകയും ചെയ്യുന്നതാണ്.**

---

《13》 نَحۡنُ നാം നമ്മൾ نَقُصُّ (നാം) വിവരിച്ച് തരുന്നു عَلَيۡكَ നിനക്ക് نَبَأَهُم അവരുടെ വർത്തമാനം بِٱلۡحَقِّ യഥാർത്ഥത്തിൽ, ശരിക്ക് إِنَّهُمۡ നിശ്ചയമായും അവർ فِتۡيَةٌ (കുറച്ച്) യുവാക്കളാണ് آمَنُوا അവർ വിശ്വസിച്ചു بِرَبِّهِمۡ അവരുടെ രക്ഷിതാവിൽ وَزِدۡنَاهُمۡ അവർക്ക് നാം വർദ്ധിപ്പിക്കുകയും ചെയ്തു هُدًى സന്മാർഗം, സന്മാർഗ ബോധം 《14》 وَرَبَطۡنَا നാം ദാർഢ്യം (ഉറപ്പ്) നൽകുകയും ചെയ്തു عَلَىٰ قُلُوبِهِمۡ അവരുടെ ഹൃദയങ്ങൾക്ക് إِذۡ قَامُوا അവർ നിന്നപ്പോൾ അവർ നിലകൊണ്ടപ്പോൾ فَقَالُوا അപ്പോൾ അവർ പറഞ്ഞു رَبُّنَا നമ്മുടെ റബ്ബ്, രക്ഷിതാവ് رَبُّ ٱلسَّمَٰوَٰتِ ആകാശങ്ങളുടെ റബ്ബാണ് وَالأَرۡضِ ഭൂമിയുടെയും لَن نَّدۡعُوَ നാം പ്രാർത്ഥിക്കുന്നതേയല്ല, വിളിക്കുന്നതേയല്ല مِن دُونِهِ അവനു പുറമെ, അവനെ കൂടാതെ إِلَٰهًا ഒരു ഇലാഹിനെയും, ആരാധ്യനെയും لَّقَدۡ قُلۡنَا തീർച്ചയായും നാം പറഞ്ഞുപോകും (പറഞ്ഞതായിത്തീരും) إِذًا അപ്പോൾ, അങ്ങിനെയായാൽ شَطَطًا അക്രമം, അനീതി 《15》 هَٰؤُلَاءِ ഇക്കൂട്ടർ, ഇവർ قَوۡمُنَا നമ്മുടെ ജനങ്ങൾ اتَّخَذُوا അവർ ഉണ്ടാക്കിയിരിക്കുന്നു, സ്വീകരിച്ചിരിക്കുന്നു مِن دُونِهِ അവനു പുറമെ, അവനെക്കൂടാതെ آلِهَةً പല ആരാധ്യന്മാരെ, പല ദൈവങ്ങളെ لَّوۡلَا يَأۡتُونَ അവർ വരാത്തതെന്ത്, അവർക്ക് വന്നുകൂടേ عَلَيۡهِم അവരെ സംബന്ധിച്ച് بِسُلۡطَٰنِۭ വല്ല ലക്ഷ്യവും (വല്ല തെളിവും) കൊണ്ട് بَيِّنٍ വ്യക്തമായ فَمَنۡ അപ്പോൾ ആരാണ് أَظۡلَمُ അധികം അക്രമി مِمَّنِ افۡتَرَىٰ കെട്ടിച്ചമച്ചവനെക്കാൾ, കെട്ടിയുണ്ടാക്കുന്നവനെക്കാൾ عَلَى ٱللَّهِ അല്ലാഹുവിന്റെ മേൽ كَذِبًا കളവ് വ്യാജം 《16》 وَإِذِ اعۡتَزَلۡتُمُوهُمۡ നിങ്ങൾ അവരെ വിട്ടകന്നുനിന്ന സ്ഥിതിക്ക് وَمَا يَعۡبُدُونَ അവർ ആരാധിക്കുന്നതിനെയും إِلَّا اللَّهَ അല്ലാഹുവിനെ ഒഴികെ فَأۡوُوا അതുകൊണ്ട് അഭയം പ്രാപിക്കുവിൻ إِلَى الۡكَهۡفِ ഗുഹയിലേക്ക് (ചെന്നു) يَنشُرۡ വിശാലപ്പെടുത്തിത്തരും لَكُمۡ നിങ്ങൾക്ക് رَبُّكُمۡ നിങ്ങളുടെ റബ്ബ്, രക്ഷിതാവ് مِن رَّحۡمَتِهِ

അവന്റെ കാരുണ്യത്തിൽനിന്ന്, കാരുണ്യത്തെ وَيُهَيِّئْ സജ്ജമാക്കി (ശരിപ്പെടുത്തി)ത്തരികയും ചെയ്യും لَكُم നിങ്ങൾക്ക് مِنْ أَمْرِكُم നിങ്ങളുടെ കാര്യത്തെ സംബന്ധിച്ച് مِرفَقًا സൗകര്യത്തെ, ആവശ്യമായകാര്യത്തെ

---

സ്വജനതയെയും, ഭരണകർത്താവിനെയും വകവെക്കാതെ ആ യുവാക്കൾ ഏക ഇലാഹിൽ വിശ്വസിച്ചു; അവനെ മാത്രം ആരാധ്യനായി സ്വീകരിച്ചു. അവർ അത് സധൈര്യം പ്രഖ്യാപിക്കുകയും ചെയ്തു. എന്ത് കഷ്ടനഷ്ടങ്ങൾ അനുഭവിച്ചാലും അതിൽ നിന്ന് തരിമ്പോലും പിൻവാങ്ങുകയില്ലെന്ന് ദൃഢനിശ്ചയം ചെയ്തു. നാട്ടുകാരുമായി ഒരു വിധേനയും യോജിച്ചു കഴിയുവാൻ നിവൃത്തിയില്ലെന്ന് കണ്ട അവർ, തങ്ങൾക്ക് അല്ലാഹുവിന്റെ കാരുണ്യവും സഹായവും നിശ്ചയമായും ലഭിക്കുമെന്ന പൂർണവിശ്വാസത്തോടുകൂടി നാടും, വീടും, കുടുംബവുമെല്ലാം ഉപേക്ഷിച്ചു ഗുഹയെ അഭയം പ്രാപിച്ചു. ഞങ്ങളുടെ റബ്ബ് ആകാശങ്ങളുടെയും ഭൂമിയുടെയും റബ്ബാണ് എന്ന് തുടങ്ങിയ അവരുടെ വാക്യങ്ങളിൽ തൗഹീദിന്റെ (ഏകദൈവ വിശ്വാസത്തിന്റെ) മൂലതത്വങ്ങളും, ശിർക്കിന്റെ (ബഹുദൈവ വിശ്വാസത്തിന്റെ) നിരർത്ഥതയും ചുരുക്കത്തിൽ അടങ്ങിയിരിക്കുന്നു. 'അവന് പുറമെ യാതൊരു ആരാധ്യനെയും ഞങ്ങൾ വിളിച്ചു പ്രാർത്ഥിക്കുന്നതേയല്ല' എന്ന വാക്യത്തിൽ, അല്ലാഹു അല്ലാത്തവരോട് പ്രാർത്ഥിക്കുന്നത് ശിർക്കിന്റെ പ്രധാന ഇനമാണെന്ന വസ്തുതയും അടങ്ങിയിരിക്കുന്നു. ഗുഹയുടെ കിടപ്പിനെപ്പറ്റി അല്ലാഹു പറയുന്നു:-

وَتَرَى ٱلشَّمْسَ إِذَا طَلَعَت تَّزَٰوَرُ عَن كَهْفِهِمْ ذَاتَ ٱلْيَمِينِ وَإِذَا غَرَبَت تَّقْرِضُهُمْ ذَاتَ ٱلشِّمَالِ وَهُمْ فِى فَجْوَةٍ مِّنْهُ ۚ
ذَٰلِكَ مِنْ ءَايَٰتِ ٱللَّهِ ۗ
مَن يَهْدِ ٱللَّهُ فَهُوَ ٱلْمُهْتَدِ ۖ وَمَن يُضْلِلْ فَلَن تَجِدَ لَهُۥ وَلِيًّا مُّرْشِدًا ﴿١٧﴾

**﴾17﴿ സൂര്യൻ ഉദിക്കുമ്പോൾ അവരുടെ ഗുഹവിട്ട് വലത്തോട്ട് ചാഞ്ഞു പോകുന്നതായും, അസ്തമിക്കുമ്പോൾ അതവരെ മുറിച്ചുകടന്നു ഇടത്തോട്ട് പോകുന്നതായും നിനക്കു കാണാം; അവരാകട്ടെ അതിൽനിന്നുള്ള ഒരു വിശാല സ്ഥലത്തുമാകുന്നു.**

**അത് (എല്ലാം) അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതാണ്.**

**അല്ലാഹു ആരെയെങ്കിലും നേർമാർഗത്തിലാക്കുന്നതായാൽ അവനാണ് നേർമാർഗം സിദ്ധിച്ചവൻ; അവൻആരെയെങ്കിലും ദുർമാർഗത്തിലാക്കുന്നതായാൽ അവന് നേർവഴി നൽകുന്ന യാതൊരു ബന്ധുവെയും നീ കണ്ടെത്തുന്നതുമല്ലതന്നെ.**

---

﴾17﴿ وَتَرَى നിനക്ക് കാണാം, നീ കാണും الشَّمْسَ സൂര്യനെ إِذَا طَلَعَتْ അത് ഉദിക്കുമ്പോൾ, ഉദിച്ചാൽ تَزَاوَرُ തെറ്റുന്നതായി, ചായുന്നതായി عَنْ كَهْفِهِمْ അവരുടെ ഗുഹവിട്ട്

ذَاتَ الْيَمِينِ വലഭാഗം, വലത്തോട്ട് وَإِذَا غَرَبَتْ അത് അസ്തമിക്കുമ്പോൾ, അസ്തമിച്ചാൽ تَقْرِضُهُمْ അതവരെ മുറിച്ചു കടക്കും ذَاتَ الشِّمَالِ ഇടത്ഭാഗം, ഇടത്തോട്ട് وَهُمْ അവരാകട്ടെ فِي فَجْوَةٍ ഒരു വിശാലസ്ഥലത്തിലാണ് مِنْهُ അതിൽനിന്ന് ذَٰلِكَ അത് مِنْ آيَاتِ اللَّهِ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതാണ് مَنْ ആരെയെങ്കിലും يَهْدِ اللَّهُ അല്ലാഹു നേർമാർഗത്തിലാക്കുന്നതായാൽ فَهُوَ എന്നാൽ അവനാണ് الْمُهْتَدِ നേർമാർഗം പ്രാപിച്ചവൻ وَمَنْ يُضْلِلْ ആരെയെങ്കിലും അവൻ വഴിപിഴപ്പിക്കുന്നതായാൽ فَلَنْ تَجِدَ എന്നാൽ നീ കണ്ടെത്തുന്നതേയല്ല, കണ്ടെത്തുകയില്ലതന്നെ لَهُ അവന് وَلِيًّا ഒരു ബന്ധുവെ مُرْشِدًا നേർമാർഗം നൽകുന്ന, തന്റേടം നൽകുന്ന

ഗുഹ സ്ഥിതിചെയ്തിരുന്നത് ഏത് രാജ്യത്തായിരുന്നുവെന്ന് ഖുർആൻ പ്രസ്താവിച്ചിട്ടില്ല. ഈലിയാ (ايليا) എന്ന ബൈതുൽ മുക്വദ്ദസിൽ ആണെന്നും, മൗസുലിനടുത്ത് നീനുവായിലാണെന്നും, റോമായിലാണെന്നും *(*)* മറ്റും പല അഭിപ്രായങ്ങൾ കാണാം. 9-ാം വചനത്തിൽ റക്വീമിന്റെ വിവരണത്തിൽ, അത് ഗുഹാവാസികളുടെ രാജ്യത്തിന്റെ പേരാണെന്നുള്ള അഭിപ്രായവും, അതിന് ഉപോൽബലം നൽകുന്ന ചില വിവരങ്ങളും നാം ചൂണ്ടിക്കാണിച്ചുവല്ലോ.

സൂര്യൻ, രാവിലെ വലത്തോട്ടും, വൈകുന്നേരം ഇടത്തോട്ടും തെറ്റിപ്പോകുമെന്നും, അങ്ങനെ ഗുഹയിൽ കിടക്കുന്നവരെ വെയിലിന്റെ ശല്യം ബാധിക്കുകയില്ലെന്നും ഈ വചനത്തിൽ നിന്ന് വ്യക്തമാണ്. അപ്പോൾ ഗുഹയുടെ കിടപ്പ് തെക്കുവടക്കായിരിക്കുമെന്നും, ഗുഹാമുഖം മിക്കവാറും വടക്കോട്ടായിരിക്കുമെന്നും കരുതാവുന്നതാകുന്നു. കാരണം, മേൽ പറഞ്ഞ ഏത് അഭിപ്രായം നാം എടുത്താലും, ഭൂമദ്ധ്യരേഖയിൽ നിന്ന് ഏറെക്കുറെ 30 ഡിഗ്രിയോ അതിലധികമോ വടക്കായിരുന്നു ആ രാജ്യമെന്ന് തീർച്ചയാണ്. സൂര്യനാകട്ടെ, വടക്കേ അയനത്തിലും തെക്കേ അയനത്തിലും 23 1/2 ഡിഗ്രി മാത്രമേ നീങ്ങുകയുള്ളൂ. ഗുഹാമുഖം വടക്കോട്ടല്ലാതാകുന്ന പക്ഷം, പകലിൽ കുറച്ച് സമയമെങ്കിലും വെയിൽ അതിനുള്ളിൽ പ്രവേശിക്കേണ്ടതാണ്. ഏതായാലും, ഗുഹയെപ്പറ്റി കൂടുതൽ വല്ലതും അറിയുന്നതിൽ നമുക്ക് വല്ല പ്രത്യേക പ്രയോജനവും ഉണ്ടായിരുന്നുവെങ്കിൽ, അല്ലാഹു അത് എടുത്തു പറയുമായിരുന്നു. അതില്ലാത്ത സ്ഥിതിക്ക് നാം കൂടുതൽ ആരായേണ്ടതില്ല. والله اعلم

## വിഭാഗം - 3

وَتَحْسَبُهُمْ أَيْقَاظًا وَهُمْ رُقُودٌ

**﴾18﴿ (നീ അവരെ കണ്ടിരുന്നുവെങ്കിൽ,-) അവർ ഉണർന്ന് കിടക്കുന്നവരാണെന്ന് നീ ധരിച്ചുപോകുന്നതാണ്; അവരാകട്ടെ, ഉറങ്ങുന്നവരുമാകുന്നു;**

وَنُقَلِّبُهُمْ ذَاتَ الْيَمِينِ وَذَاتَ الشِّمَالِ ۖ

**നാം അവരെ വലത്തോട്ടും, ഇടത്തോട്ടും മറിച്ചിട്ടുകൊണ്ടിരിക്കുന്നു;**

*(*)പടങ്ങൾ 1, 2, 6 നോക്കുക,*

وَكَلْبُهُم بَـٰسِطٌ ذِرَاعَيْهِ بِٱلْوَصِيدِ ۚ لَوِ ٱطَّلَعْتَ عَلَيْهِمْ لَوَلَّيْتَ مِنْهُمْ فِرَارًا وَلَمُلِئْتَ مِنْهُمْ رُعْبًا ﴿١٨﴾

**അവരുടെ നായ, ഗുഹാമുഖത്ത് അതിന്റെ രണ്ട് മുഴങ്കൈകളും നീട്ടി വെച്ചിരിക്കുകയാണ്.**

**അവരെ നീ എത്തിനോക്കിക്കണ്ടിരുന്നുവെങ്കിൽ, ഓടി രക്ഷപ്പെടുന്നതിനായി അവരിൽനിന്നും നീ പിന്തിരിഞ്ഞു പോകുകയും, അവർ നിമിത്തം നീ ഭയനിർഭരനായിത്തീരുകയും ചെയ്യുമായിരുന്നു!**

---

《18》 وَتَحْسَبُهُمْ നീ അവരെ വചാരിക്കും, ഗണിക്കും أَيْقَاظًا ഉണർന്നിരിക്കുന്നവരാണെന്ന് وَهُمْ അവരാകട്ടെ رُقُودٌ ഉറങ്ങുന്നവരാണ് وَنُقَلِّبُهُمْ നാം അവരെ മറിച്ചിട്ടുകൊണ്ടിരിക്കുന്നു ذَاتَ الْيَمِينِ വലത്തോട്ടും وَذَاتَ الشِّمَالِ ഇടത്തോട്ടും وَكَلْبُهُمْ അവരുടെ നായ بَاسِطٌ നീട്ടിയതാണ്, നീട്ടിവെച്ചിരിക്കയാണ് ذِرَاعَيْهِ അതിന്റെ രണ്ട് മുഴംകൈകൾ بِالْوَصِيدِ ഗുഹാമുഖത്ത്, ഉമ്മരത്ത് لَوِ اطَّلَعْتَ നീ എത്തിനോക്കിയിരുന്നുവെങ്കിൽ, നീ കണ്ടിരുന്നുവെങ്കിൽ عَلَيْهِمْ അവരുടെ മേൽ, അവരെ لَوَلَّيْتَ നീ പിൻമാറിക്കളയും, നീ പിന്തിരിയും مِنْهُمْ അവരിൽനിന്ന് فِرَارًا പേടിച്ചോടിക്കൊണ്ട് وَلَمُلِئْتَ നീ നിറക്കപ്പെടുകയും ചെയ്യും, നീ നിർഭരനാകുകയും ചെയ്യും مِنْهُمْ അവരാൽ, അവർ നിമിത്തം رُعْبًا ഭയത്താൽ

---

അവർ ഗുഹയിൽ കിടക്കുന്നത് ഒരാൾ നോക്കിക്കാണുന്നപക്ഷം, അവർ ഉണർന്നു കിടക്കുകയാണെന്ന് അയാൾക്ക് തോന്നിപ്പോകുകയും, പേടിച്ചോടുകയും ചെയ്തേക്കും. എന്തോ ആവശ്യാർത്ഥം കുറച്ച് യുവാക്കൾ അവിടെ വിശ്രമിക്കുന്നു, ഒരു കൂറ്റൻ നായ പടിവാതുക്കൽ പാറാവുമുണ്ട്, എന്ന ഒരു പ്രതീതിയായിരിക്കും അയാൾക്ക് അനുഭവപ്പെടുക. അവരുടെ കർണപുടങ്ങളെ അല്ലാഹു അടച്ചിട്ടുണ്ടെങ്കിലും, സാധാരണ ഉറങ്ങിക്കിടക്കുന്നവരിൽ ഉണ്ടാകാറുള്ള മറ്റു യാതൊരു മാറ്റവും അവരിൽ കാണപ്പെടുമായിരുന്നില്ല. ഇടക്കിടെ അവർ, ചരിഞ്ഞും മറിഞ്ഞും കിടക്കുകയും ചെയ്തിരുന്നു. 17-ാം വചനത്തിൽ ഗുഹയെപ്പറ്റി വിവരിച്ചശേഷം, ഈ വചനത്തിൽ ഗുഹയിൽ അവർ ഉറങ്ങിക്കിടക്കുമ്പോഴത്തെ അവസ്ഥ വിവരിക്കുകയാണ് ചെയ്യുന്നത്.

وَكَذَٰلِكَ بَعَثْنَٰهُمْ لِيَتَسَآءَلُوا۟ بَيْنَهُمْ ۚ قَالَ قَآئِلٌ مِّنْهُمْ

**《19》 അപ്രകാരം,- അവർ അന്യോന്യം ചോദ്യം നടത്തുവാനായി- നാം അവരെ (ഉറക്കിൽ നിന്ന്) എഴുന്നേൽപ്പിച്ചു. അവരിൽനിന്ന് ഒരാൾ (മറ്റുള്ളവരോട്) പറഞ്ഞു:**

| | |
|---|---|
| كَمْ لَبِثْتُمْ ۖ | നിങ്ങൾ എത്രയാണ് (ഉറങ്ങി) കഴിഞ്ഞു കൂടിയത്? |
| قَالُوا۟ لَبِثْنَا يَوْمًا أَوْ بَعْضَ يَوْمٍ ۚ | അവർ പറഞ്ഞു; നാം ഒരു ദിവസമോ, അല്ലെങ്കിൽ ഒരു ദിവസത്തിന്റെ അൽപ ഭാഗമോ കഴിഞ്ഞുകൂടിയിരിക്കും. |
| قَالُوا۟ رَبُّكُمْ أَعْلَمُ بِمَا لَبِثْتُمْ | (തിട്ടം പറയുവാൻ സാധിക്കാതെ) അവർ പറഞ്ഞു: നിങ്ങൾ കഴിഞ്ഞു കൂടിയതിനെപ്പറ്റി നിങ്ങളുടെ രക്ഷിതാവ് നല്ലവണ്ണം അറിയുന്നവനാണ്. (അതിൽ നാം തർക്കിക്കേണ്ട) |
| فَٱبْعَثُوٓا۟ أَحَدَكُم بِوَرِقِكُمْ هَٰذِهِۦٓ إِلَى ٱلْمَدِينَةِ فَلْيَنظُرْ أَيُّهَآ أَزْكَىٰ طَعَامًا فَلْيَأْتِكُم بِرِزْقٍ مِّنْهُ وَلْيَتَلَطَّفْ | എന്നാൽ, നിങ്ങളിൽ ഒരാളെ ഈ വെള്ളിയും കൊണ്ട് പട്ടണത്തിലേക്ക് അയക്കുക. എന്നിട്ട് അവൻ അവിടെ ഏത് സ്ഥലമാണ്, ഭക്ഷണസാധനം കൂടുതൽ നല്ലത് എന്ന് നോക്കട്ടെ; അവിടെ നിന്ന് നിങ്ങൾക്ക് വല്ല ആഹാരവും അവൻ (വാങ്ങി)ക്കൊണ്ടു വരട്ടെ! അവൻ സൂക്ഷ്മനയം കൈക്കൊള്ളുകയും ചെയ്യട്ടെ; |
| وَلَا يُشْعِرَنَّ بِكُمْ أَحَدًا ﴿١٩﴾ | നിങ്ങളെപ്പറ്റി ഒരാളെയും അറിയിക്കാതിരിക്കുകയും വേണം. |
| إِنَّهُمْ إِن يَظْهَرُوا۟ عَلَيْكُمْ يَرْجُمُوكُمْ أَوْ يُعِيدُوكُمْ فِى مِلَّتِهِمْ | ﴾20﴿ (കാരണം:) നിശ്ചയമായും, നിങ്ങളെ കണ്ടുമുട്ടിയാൽ അവർ നിങ്ങളെ എറിഞ്ഞുകൊല്ലും; അല്ലെങ്കിൽ (ബലംപ്രയോഗിച്ച്) നിങ്ങളെ അവരുടെ മതത്തിൽ ആക്കിത്തീർക്കുകയും ചെയ്തേക്കും. |
| وَلَن تُفْلِحُوٓا۟ إِذًا أَبَدًا ﴿٢٠﴾ | എന്നാൽ (പിന്നെ) നിങ്ങൾ ഒരിക്കലും വിജയിക്കുകയില്ലതന്നെ. |

﴾19﴿ وَكَذَٰلِكَ അപ്രകാരം بَعَثْنَاهُمْ നാം അവരെ എഴുന്നേൽപിച്ചു لِيَتَسَاءَلُوا അവർ അന്യോന്യം ചോദിക്കുവാനായി بَيْنَهُمْ അവർക്കിടയിൽ, അവർ തമ്മിൽ قَالَ പറഞ്ഞു قَائِلٌ ഒരു പറയുന്നവൻ (ഒരാൾ), ഒരു വക്താവ് مِنْهُمْ അവരിൽ നിന്ന് كَمْ എത്ര (കാലം)

لَبِثْتُمْ നിങ്ങൾ പാർത്തു, കഴിഞ്ഞുകൂടി قَالُوا അവർ പറഞ്ഞു لَبِثْنَا നാം പാർത്തു, കഴിഞ്ഞുകൂടി يَوْمًا ഒരു ദിവസം أَوْ അല്ലെങ്കിൽ بَعْضَ يَوْمٍ ഒരു ദിവസത്തിന്റെ കുറച്ചു ഭാഗം قَالُوا അവർ പറഞ്ഞു رَبُّكُمْ നിങ്ങളുടെ രക്ഷിതാവ് أَعْلَمُ കൂടുതൽ (നല്ലവണ്ണം) അറിയുന്നവനാണ് بِمَا لَبِثْتُمْ നിങ്ങൾ കഴിഞ്ഞുകൂടിയതിനെപ്പറ്റി فَابْعَثُوا എന്നാൽ നിങ്ങൾ അയക്കുവിൻ أَحَدَكُمْ നിങ്ങളിലൊരാളെ بِوَرِقِكُمْ നിങ്ങളുടെ വെള്ളിയുമായി هَٰذِهِ ഇത് (ഈ) إِلَى الْمَدِينَةِ പട്ടണത്തിലേക്ക് فَلْيَنْظُرْ എന്നിട്ട് അവൻ നോക്കട്ടെ أَيُّهَا അതിൽ ഏതാണ് (ഏത് സ്ഥലമാണ്) أَزْكَىٰ കൂടുതൽ നല്ലത് طَعَامًا ഭക്ഷണസാധനം فَلْيَأْتِكُمْ എന്നിട്ട് നിങ്ങൾക്ക് അവൻ കൊണ്ടുവരട്ടെ بِرِزْقٍ ആഹാരത്തെ مِنْهُ അതിൽ നിന്ന് (അവിടെ നിന്ന്) وَلْيَتَلَطَّفْ അവൻ സൂക്ഷ്മ നയം (സൗമ്യം) സ്വീകരിക്കുകയും ചെയ്യട്ടെ وَلَا يُشْعِرَنَّ അവൻ അറിയിക്കാതെയും ഇരിക്കട്ടെ بِكُمْ നിങ്ങളെപ്പറ്റി أَحَدًا ഒരാളെയും ﴾20﴿ إِنَّهُمْ നിശ്ചയമായും അവർ إِنْ يَظْهَرُوا അവർക്ക് വ്യക്തമായാൽ, കണ്ടുമുട്ടിയാൽ عَلَيْكُمْ നിങ്ങളെ, നിങ്ങളെപ്പറ്റി يَرْجُمُوكُمْ അവർ നിങ്ങളെ എറിഞ്ഞുകൊല്ലും أَوْ അല്ലാത്ത പക്ഷം, അല്ലെങ്കിൽ يُعِيدُوكُمْ നിങ്ങളെ അവർ മടക്കും (ആക്കിത്തീർക്കും) فِي مِلَّتِهِمْ അവരുടെ മാർഗത്തിൽ (മതത്തിൽ) وَلَنْ تُفْلِحُوا നിങ്ങൾ വിജയിക്കുന്നതേ അല്ല إِذًا എന്നാൽ, അപ്പോൾ, അങ്ങിനെ ആയാൽ أَبَدًا ഒരിക്കലും

---

യാതൊരു അപായമോ കേടുപാടോ കൂടാതെ, ദീർഘകാലം ഗുഹയിൽ ഉറക്കിക്കിടത്തി സംരക്ഷിച്ചത് പോലെത്തന്നെ, അല്ലാഹു അവരെ എഴുന്നേൽപിക്കുകയും ചെയ്തു. ഗുഹയിൽ ഉറങ്ങിക്കഴിച്ചുകൂട്ടിയ കാലത്തെപ്പറ്റി അവർ പരസ്പരം അന്വേഷിക്കുകയായി. മാസങ്ങളോ കൊല്ലങ്ങളോ ഗുഹയിൽ കഴിച്ചുകൂട്ടിയിട്ടുണ്ടാകുമെന്ന് അവർ ഊഹിച്ചതേ ഇല്ല. ദിവസമോ, മണിക്കൂറുകളോ എന്ന് മാത്രമാണ് അവർക്ക് സംശയം. തിട്ടം പറയുവാൻ ആർക്കും സാധിച്ചില്ല. ഏതായാലും, സാധാരണയിൽ കവിഞ്ഞ ഒരു ഉറക്കമായിരുന്നു അതെന്ന് അവർക്ക് തോന്നിയിട്ടുണ്ട്. ഒടുക്കം അല്ലാഹുവിന് അറിയാം എന്ന് പറഞ്ഞ് അവർ സമാധാനിച്ചു.

ഭക്ഷണത്തിനായി കയ്യിലുള്ള പണവും കൊണ്ട് ഒരാളെ അങ്ങാടിയിലേക്ക് അയച്ചു. പോകുന്ന ആളോട്, തങ്ങളെപ്പറ്റി ജനങ്ങൾ അറിയുവാൻ ഇടവരാതിരിക്കുന്നതിന് പ്രത്യേകം മുൻകരുതലുകൾ വേണമെന്നും ഉണർത്തി. തങ്ങൾ ഗുഹയിൽ പ്രവേശിക്കുമ്പോഴത്തെ ജനങ്ങളും ചുറ്റുപാടുമാണ് ഇപ്പോഴും ഉള്ളതെന്നാണ് അവരുടെ ധാരണ. അതിനാൽ, നാട്ടുകാർ തങ്ങളെപ്പറ്റി അറിഞ്ഞാലുണ്ടാകുന്ന ഭവിഷ്യത്തുകളെക്കുറിച്ച് അവർ ഓർത്തു. പക്ഷേ, ഭക്ഷണത്തിനുപോയ ആളിൽനിന്നുതന്നെയാണ് ജനങ്ങൾ അവരെപ്പറ്റി അറിയുവാനിടവന്നതും. അയാളുടെ പക്കലുണ്ടായിരുന്ന നാണയം അവർ ഗുഹയിൽ വരുന്ന കാലത്തെ നാണയമാണല്ലോ. അത് കാണുമ്പോൾ ജനങ്ങൾ അയാളെ പിടികൂടുകയും, രഹസ്യം പുറത്തുവരികയും ചെയ്തേക്കുന്നത് സ്വാഭാവികമാണ്. അങ്ങിനെത്തന്നെ സംഭവിക്കുകയും ചെയ്തു.

അവർ തമ്മിൽ നടക്കുന്ന സംഭാഷണങ്ങളിൽ നിങ്ങൾ എന്നും, നിങ്ങളുടെ എന്നുമുള്ള പ്രയോഗം അറബിഭാഷയിൽ സാധാരണ കാണപ്പെടുന്ന ഒരു സംസാര ശൈലിയാകുന്നു. ഒരു കൂട്ടത്തിലുള്ള ആൾ, തങ്ങളെപ്പറ്റിത്തന്നെ സംസാരിക്കുമ്പോൾ

'നാം' എന്നതിന് പകരം 'നിങ്ങൾ' എന്ന് പറയുക പതിവാണ്. മലയാളികൾക്കിടയിലും, ഈ സമ്പ്രദായം ചിലപ്പോൾ കാണപ്പെടാറുണ്ട്.

وَكَذَٰلِكَ أَعۡثَرۡنَا عَلَيۡهِمۡ لِيَعۡلَمُوٓاْ أَنَّ وَعۡدَ ٱللَّهِ حَقّٞ وَأَنَّ ٱلسَّاعَةَ لَا رَيۡبَ فِيهَآ

﴾21﴿ അത്പോലെ (ഉറക്കിൽനിന്ന് എഴുന്നേൽപിച്ചത്പോലെ) ത്തന്നെ- അല്ലാഹുവിന്റെ വാഗ്ദാനം യഥാർത്ഥമാണെന്നും, അന്ത്യസമയത്തിന്റെ കാര്യത്തിൽ യാതൊരു സന്ദേഹമില്ലെന്നും അവർ (ജനങ്ങൾ) അറിയുവാനായി- നാം അവരെ വെളിവാക്കിക്കൊടുത്തു.

إِذۡ يَتَنَٰزَعُونَ بَيۡنَهُمۡ أَمۡرَهُمۡۖ فَقَالُواْ ٱبۡنُواْ عَلَيۡهِم بُنۡيَٰنٗاۖ رَّبُّهُمۡ أَعۡلَمُ بِهِمۡۚ

അവർ തമ്മിൽ, അവരുടെ (ഗുഹാവാസികളുടെ) കാര്യത്തിൽ തർക്കിച്ചു: അവരുടെ പേരിൽ ഒരു കെട്ടിടം നിർമിക്കണം; അവരെപ്പറ്റി അവരുടെ റബ്ബിന് കൂടുതൽ അറിയാം എന്ന് (ഒരു കക്ഷി) പറഞ്ഞപ്പോൾ,-

قَالَ ٱلَّذِينَ غَلَبُواْ عَلَىٰٓ أَمۡرِهِمۡ لَنَتَّخِذَنَّ عَلَيۡهِم مَّسۡجِدٗا ﴿٢١﴾

കാര്യത്തിൽ വിജയം നേടിയവർ പറഞ്ഞു: 'നമുക്ക് അവരുടെമേൽ ഒരു പള്ളി ഉണ്ടാക്കുകതന്നെ വേണം.' എന്നും

---

﴾21﴿ وَ كَذَٰلِكَ അപ്രകാരം തന്നെ أَعۡثَرۡنَا നാം വെളിവാക്കിക്കൊടുത്തു عَلَيۡهِمۡ അവരെ لِيَعۡلَمُوٓا അവർ അറിയുവാൻ أَنَّ وَعۡدَ ٱللَّهِ നിശ്ചയമായും അല്ലാഹുവിന്റെ വാഗ്ദാനം حَقّٞ യഥാർത്ഥമാണ്, സത്യമാണ് (എന്ന്) وَأَنَّ ٱلسَّاعَةَ നിശ്ചയമായും അന്ത്യസമയം (ലോകാവസാന ഘട്ടം) لَا رَيۡبَ സന്ദേഹമില്ല, സംശയമില്ല (എന്നും) فِيهَا അതിൽ إِذۡ يَتَنَٰزَعُونَ അവർ തർക്കിക്കുമ്പോൾ بَيۡنَهُمۡ അവർ തമ്മിൽ أَمۡرَهُمۡ അവരുടെ കാര്യത്തിൽ فَقَالُوا അങ്ങനെ അവർ പറഞ്ഞു ٱبۡنُوا നിങ്ങൾ നിർമിക്കണം, സ്ഥാപിക്കണം عَلَيۡهِمۡ അവരുടെ മേൽ بُنۡيَٰنٗا ഒരു കെട്ടിടം رَّبُّهُمۡ അവരുടെ റബ്ബ്, രക്ഷിതാവ് أَعۡلَمُ بِهِمۡ അവരെപ്പറ്റി കൂടുതൽ അറിയുന്നവനാണ് قَالَ പറഞ്ഞു ٱلَّذِينَ غَلَبُوا വിജയം നേടിയവർ عَلَىٰٓ أَمۡرِهِمۡ തങ്ങളുടെ കാര്യത്തിൽ لَنَتَّخِذَنَّ നമുക്ക് ഉണ്ടാക്കുക തന്നെ വേണം (നാം ഉണ്ടാക്കുക തന്നെ ചെയ്യും), നിശ്ചയമായും ഉണ്ടാക്കും عَلَيۡهِمۡ അവരുടെ മേൽ مَسۡجِدٗا ഒരു പള്ളി

---

തങ്ങളുടെ രഹസ്യം പുറത്തറിയാതിരിക്കുവാൻ ആ യുവാക്കൾ പരിശ്രമിച്ചുവെങ്കിലും അല്ലാഹുവിന്റെ തീരുമാനം മറ്റൊന്നായിരുന്നു. അല്ലാഹു അത് പരസ്യമാക്കുകതന്നെ ചെയ്തു. ആ സംഭവം, എന്നെന്നേക്കും ജനങ്ങൾക്ക് ഒരു പാഠവും ഉത്തമ ദൃഷ്ടാന്തവും

ആയിത്തീർന്നു. ഒരു കാലത്ത് ജനങ്ങളുടെ അക്രമം സഹിക്കവയ്യാതെ ഗുഹയിൽ അഭയം പ്രാപിച്ചിരുന്ന ആ യുവാക്കൾ ഇന്ന് ജനങ്ങളുടെ അങ്ങേയറ്റത്തെ ബഹുമാനാദരവുകൾക്ക് പാത്രമായിരിക്കുകയാണ്. മരണശേഷം മനുഷ്യർ ജീവിക്കുകയെന്നത് അസംഭവ്യമല്ല- എത്രതന്നെ കാലം കഴിഞ്ഞാലും മരണശേഷം അവനെ ജീവിപ്പിക്കുവാൻ അല്ലാഹുവിന് കഴിയും- എന്ന് ഈ സംഭവം അവർക്ക് തെളിയിച്ചുകൊടുത്തു. രഹസ്യം പുറത്തായതോടെ ജനക്കൂട്ടം അവരെ കാണുവാൻ സകുതൂഹലം വന്നിരിക്കുമെന്ന് പറയേണ്ടതില്ല. ഏറെത്താമസിയാതെ, യുവാക്കൾ ഗുഹയിൽവെച്ച് മരണമടഞ്ഞുവെന്നാണ് ക്വുർആൻ വ്യാഖ്യാതാക്കൾ പറഞ്ഞുകാണുന്നത്. അല്ലാഹുവിന് അറിയാം. ഏതായാലും അവരുടെ സ്മരണ നിലനിർത്തുവാൻ എന്ത് വേണമെന്നായി. ഗുഹയുടെ അടുത്ത് ഒരു കെട്ടിടം പണിയാമെന്നും മറ്റുമുള്ള അഭിപ്രായക്കാരുണ്ടായെങ്കിലും, കാര്യത്തിൽ കെൽപ്പും, യോഗ്യതയും ഉള്ളവർ അഭിപ്രായപ്പെട്ടത് അവിടെ ഒരു പള്ളി ഉണ്ടാക്കുവാനായിരുന്നു.

**ഒരു കുറിപ്പ്:** ക്വുർആനിൽ വിവരിക്കപ്പെടുന്ന അസാധാരണ സംഭവങ്ങളെ, ശാസ്ത്രത്തിന്റെ വെളിച്ചത്തിൽ മാത്രം വീക്ഷിച്ചു സാധാരണ സംഭവങ്ങളാക്കി ചിത്രീകരിക്കുവാൻ ശ്രമിക്കാറുള്ള ചിലരുണ്ട്. ഗുഹാവാസികളുടെ സംഭവത്തിലും അവർ അതിന് മുതിർന്നു കാണാം. അതിനായി പല ദുർവ്യാഖ്യാനങ്ങളും, അവരുടെതായ വിവരണവും അവർ സ്വീകരിക്കുന്നു. ഗുഹാവാസികളുടെ സംഭവത്തെ അവർ ചിത്രീകരിക്കുന്നതിന്റെ ചുരുക്കം ഇപ്രകാരമാകുന്നു:- ആദ്യം അവർ മർദ്ദനം ഭയന്നു ഗുഹയിൽ അഭയം പ്രാപിച്ചു. കുറേ കഴിഞ്ഞപ്പോൾ ഐഹിക സുഖങ്ങളിലേക്ക് മടങ്ങുവാൻ അവർ ഇഷ്ടപ്പെട്ടില്ല. നാട്ടിലെ അന്തരീക്ഷം മാറി അവർക്ക് അനുകൂലമായിരുന്നുവെങ്കിലും, അവർ ഗുഹയിൽ കഴിച്ചുകൂട്ടുവാൻതന്നെ തീരുമാനിച്ചു. അഥവാ സന്യാസജീവിതം സ്വീകരിച്ചു. തപസ്സ് ചെയ്യുന്നവർ ഇരുന്നും നിന്നും പല പ്രകാരത്തിലും അത് സ്വീകരിക്കാറുണ്ട്. അവർ അതേ സ്ഥിതിയിൽതന്നെ മരണം പ്രാപിക്കുകയും ചെയ്യും. അങ്ങിനെയുള്ളവരെ, അവരുടെ മരണത്തിന് മുമ്പും പിമ്പും ആരും അലട്ടുകയോ, പരിശോധിക്കുകയോ ചെയ്യാറില്ല. അങ്ങിനെ, കാലാവസ്ഥ അനുകൂലമാകുകയും, ദുഷ്ടജന്തുക്കൾ അക്രമിക്കാതിരിക്കുകയും ചെയ്യുന്ന പക്ഷം, അവർ മുമ്പ് തപസ്സിലായിരുന്ന അതേ നിലയിൽ- നിന്നും ഇരുന്നും കൊണ്ട്- തന്നെ മരണശേഷവും നൂറ്റാണ്ടുകളോളം ആ മൃതദേഹങ്ങൾ അവശേഷിക്കും, ഇങ്ങിനെ, ഗുഹാവാസികളും അവർ ജീവിച്ചിരുന്നപ്പോഴത്തെ അതേ അവസ്ഥയിൽ മരണമടഞ്ഞു. ഇതാണ് അവരുടെ വിവരണരൂപം.

ഇതിന് തെളിവായി ക്വുർആനിൽനിന്ന് ഇവർക്ക് കൊണ്ടുവരാനുള്ളത്: 18-ാം വചനം ഗുഹാവാസികളുടെ മരണശേഷമുള്ള സ്ഥിതിയെക്കുറിച്ചാണെന്ന വാദവും, ആ വാദത്തിന് ഒപ്പിച്ചുകൊണ്ടുള്ള അവരുടെ സ്വന്തം വ്യാഖ്യാനവുമാകുന്നു. 11-ാം വചനം ഗുഹാവാസികളുടെ ആദ്യഘട്ടത്തെ- ഉറങ്ങിക്കിടക്കുമ്പോഴത്തെ സ്ഥിതിയെ- കുറിക്കുന്നതും 18-ാം വചനം രണ്ടാമത്തെ ഘട്ടത്തെ- മരണശേഷമുള്ള അവസ്ഥയെ- കുറിക്കുന്നതും ആകുന്നുവെന്നാണ് ഇവർ സമർത്ഥിക്കുന്നത്. ഇത് ക്വുർആന്റെ പ്രസ്താവനകൾക്കും, വിവരണക്രമത്തിനും നിരക്കാത്തതാണെന്ന് കാണാം.

ആദ്യം 9-ാം വചനം, ഗുഹാവാസികളുടെ സംഭവത്തിലേക്ക് നമ്മുടെ ശ്രദ്ധയെ ക്ഷണിച്ചു. ശേഷം 10-12 വചനങ്ങളിൽ അതിനെ ചുരുക്കി വിവരിക്കുന്നു. 13-ാം വചനത്തിൽ അവരുടെ കഥ യഥാർത്ഥ രൂപത്തിൽ വിവരിച്ചുതരാം എന്ന ഒരു മുഖവുരയോടുകൂടി, മുമ്പ് പ്രസ്താവിച്ച സംക്ഷിപ്ത രൂപത്തെ 14 മുതൽ 20 വരെയുള്ള വചനങ്ങളിൽ

വിശദീകരിക്കുകയാണ് ഖുർആൻ ചെയ്യുന്നത്. അതെ, അവർ ഗുഹയിൽ ചെന്നതും, അതിന്റെ കാരണവും, അതിൽ ഉറങ്ങിക്കിടന്നതും, അവരുടെ രഹസ്യം പുറത്തായതും വീണ്ടും വിശദീകരിക്കുന്നു. 21 മുതൽ 26 വരെയുള്ള വചനങ്ങളിൽ, രഹസ്യം പുറത്തായതിനുശേഷം അതിനെത്തുടർന്നുണ്ടായ വർത്തമാനങ്ങളുമാണ് പ്രസ്താവിക്കുന്നത്. ആയത്തുകൾ വായിക്കുമ്പോൾ, ഈ വസ്തുത സാമാന്യമായിട്ടെങ്കിലും മനസ്സിലാക്കുവാൻ ആർക്കും സാധിക്കുന്നതാണ്.

13-ാം വചനത്തിൽ മേൽപറഞ്ഞ മുഖവുരയെത്തുടർന്നുകൊണ്ട്- 16-ാം വചനം വരെ- ഗുഹാവാസികൾ ആരാണ്, ഗുഹയിൽ വരുവാൻ കാരണമെന്ത്, എന്ന് വിവരിക്കുന്നു. 17 ൽ ഗുഹയുടെ സ്ഥിതിഗതികൾ വിവരിക്കുന്നു. 19-20 ൽ അവരെ ഉറക്കിൽ നിന്ന് എഴുന്നേൽപിച്ചു എന്ന് തുടങ്ങി അനന്തര സംഭവങ്ങളെയും വിവരിക്കുന്നു. ഇതെല്ലാം അവരുടെ ആദ്യഘട്ടത്തെ - മരണത്തിന് മുമ്പുള്ള സ്ഥിതിയെ- കുറിച്ച് പറഞ്ഞതാണെന്ന് വ്യക്തമാണ്. എന്നിരിക്കെ ഇടയ്ക്കുവെച്ച് 18-ാം വചനത്തിൽ അവരുടെ മരണശേഷമുള്ള വർത്തമാനമാണ് പറയുന്നതെന്ന് സമർത്ഥിക്കുന്നത് തനി സാഹസമത്രെ. ഇങ്ങിനെ സമർത്ഥിക്കുകവഴി, തങ്ങളുടെ ഉദ്ദേശ്യം സാധിക്കുമാറാക്കുന്നതിന്ന് വേണ്ടി ആ വചനത്തിന്റെ അർത്ഥസാരത്തിലും ഇവർക്ക് കൈകടത്തേണ്ടിവന്നുപോയിട്ടുണ്ട്:-

അവർ ഉണർന്നവരാണെന്ന് നീ ധരിച്ചുപോകും, അവരാകട്ടെ ഉറങ്ങുന്നവരാണ് (وَتَحۡسَبُهُمۡ أَيۡقَاظٗا وَهُمۡ رُقُودٞ) എന്ന വാക്യത്തിന്റെ താൽപര്യം എന്താണെന്ന് എല്ലാവർക്കും സ്പഷ്ടമാണല്ലോ. ഇവർ അതിന് കൽപിക്കുന്ന താൽപര്യമനുസരിച്ച് അതിന് ഇങ്ങിനെ അർത്ഥം വരുന്നു: അവർ ജീവിച്ചിരിക്കുന്നവരാണെന്ന് നിനക്ക് തോന്നും, വാസ്തവത്തിൽ അവർ മരണപ്പെട്ടവരാണ്. ആശ്ചര്യം! ഉറക്കം ( رُقُود) എന്ന് മരണത്തിനും, ഉണർച്ച ( يقظة) എന്ന് ജീവിതത്തിന്നും ഉപയോഗിക്കുന്നത് സർവസാധാരണമാണ് എന്നും, അതാണിവിടെയും ഉദ്ദേശ്യമെന്നുമാണ് ഇവരുടെ വാദം. വാദം കൊണ്ട് വാദം തെളിയിക്കുക മാത്രമാണിത്. അലങ്കാര രൂപത്തിൽ ഒരുപക്ഷേ അങ്ങിനെ അറബിഭാഷയിൽ പറഞ്ഞേക്കാമെങ്കിലും, ഇവിടെ അതാണ് ഉദ്ദേശ്യമെന്നും അത് സർവസാധാരണമാണ് എന്നും പറഞ്ഞതിന് തെളിവ് കൊണ്ടുവരേണ്ടിയിരിക്കുന്നു. വലത്തോട്ടും, ഇടത്തോട്ടും നാം അവരെ മറിച്ചിട്ടു കൊണ്ടിരിക്കും. (وَنُقَلِّبُهُمۡ ذَاتَ ٱلۡيَمِينِ وَذَاتَ ٱلشِّمَالِ) എന്ന് അല്ലാഹു പറഞ്ഞതിന്റെ ഉദ്ദേശ്യവും വ്യക്തമാണ്. ഇതിന് ഇവർ കൽപിക്കുന്ന സാരം നോക്കുക: ഗുഹയുടെ രണ്ടറ്റത്തുനിന്നും ശക്തിയായി കാറ്റടിച്ചുകൊണ്ടിരിക്കുകയും, അപ്പോൾ അവരുടെ മൃതശരീരങ്ങൾ അങ്ങോട്ടുമിങ്ങോട്ടും മറിഞ്ഞുകൊണ്ടിരിക്കുകയും ചെയ്യും എന്നാണ്പോൽ! ഇരുഭാഗത്ത് നിന്നും വരുന്ന കാറ്റുകളുടെ ശക്തിയും എണ്ണവും ഏറെക്കുറെ സമമായിരിക്കുമെന്ന് ഇവർ സ്ഥാപിച്ചു കാണാത്ത സ്ഥിതിക്ക്, ചിലപ്പോൾ കാറ്റിന്റെ ശക്തിയാൽ ഇവർ പുറത്തേക്ക് ഉരുണ്ടുപോകുവാൻ ഇടയില്ലേ?! തപസ്സ് ചെയ്യുന്നവർ ഇരുന്നും, നിന്നും, സാഷ്ടാംഗം ചെയ്തുകൊണ്ടിരിക്കും, അതേ നിലയിൽ തന്നെ അവർ മരണമടയുകയും ചെയ്യും, നൂറ്റാണ്ടുകളോളം അതേ അവസ്ഥയിൽതന്നെ മൃതദേഹങ്ങൾ ശേഷിക്കുകയും ചെയ്യും, അതുകൊണ്ടാണ് അവർ ഉണർന്നിരിക്കുന്നവരാണെന്ന് തോന്നുന്നത് എന്നൊക്കെയാണല്ലോ ഇവരുടെ ജൽപനങ്ങൾ. അപ്പോൾ, ഗുഹയുടെ ഒരു ഭാഗത്തുനിന്ന് അടിക്കുന്ന കാറ്റ്, നിൽക്കുന്നവരെയും ഇരിക്കുന്നവരെയും നിലം പതിപ്പിച്ചശേഷം, മറുഭാഗത്തുനിന്ന് വരുന്ന കാറ്റ് വീണ്ടും അവരെ ഇരുത്തുകയും എഴുന്നേറ്റുനിർത്തുകയും വേണമല്ലോ. ഇല്ലാത്തപക്ഷം, അവർ തപസ്സിരുന്ന നില മാറി മരിച്ചവരെപ്പോലെ കിടക്കേണ്ടിവരികയില്ലേ?! ബുദ്ധിയുള്ളവർ ആലോ

ചിച്ചുനോക്കുക! ഇല്ലാത്തത് കെട്ടിപറയുമ്പോഴും അൽപം പാകത വേണ്ടതായിരുന്നു.

വാസ്തവത്തിൽ 18-ാം വചനവും, അവരുടെ ആദ്യഘട്ടത്തിലെ ഒരു അവസ്ഥയെ- ഗുഹയിൽ ഉറങ്ങിക്കിടക്കുമ്പോഴത്തെ സ്ഥിതിയെ- തന്നെയാണ് കുറിക്കുന്നത്. അവരുടെ മരണത്തെക്കുറിച്ചോ, മരണശേഷമുള്ളതിനെക്കുറിച്ചോ അല്ല. അതിനെപറ്റി ക്വുർആനിൽ വിശേഷിച്ചൊന്നും പ്രസ്താവിച്ചിട്ടുമില്ല. അവരുടെ പേരിൽ ഒരു കെട്ടിടം നിർമിക്കുന്നതിനെ സംബന്ധിച്ചുണ്ടായ തർക്കത്തെക്കുറിച്ച് 21-ാം വചനത്തിൽ പ്രസ്താവിച്ചിരിക്കുന്നു. അതിൽ, അവരുടെ മരണത്തെക്കുറിച്ചുള്ള സൂചന അടങ്ങിയിട്ടുണ്ടെന്നുമാത്രം. അത് എങ്ങിനെയാണ് സംഭവിച്ചതെന്നോ, മരണശേഷം അവരുടെ മൃതദേഹങ്ങൾ ഏത് നിലയിലായിരുന്നുവെന്നോ ക്വുർആനിൽ പറയുന്നില്ല. അല്ലാഹുവിനറിയാം.

ഗുഹാവാസികളുടെ എണ്ണത്തെ സംബന്ധിച്ച് ജനങ്ങൾക്കിടയിലുണ്ടായിരുന്ന തർക്കങ്ങളെപ്പറ്റി അല്ലാഹു പറയുന്നു:-

سَيَقُولُونَ ثَلَٰثَةٌ رَّابِعُهُمْ كَلْبُهُمْ

**﴿22﴾ (ഗുഹാവാസികൾ) മൂന്നാളാണ്, അവരിൽ നാലാമത്തെത് അവരുടെ നായയാണ് എന്നും അവർ (ഒരു വിഭാഗം ആളുകൾ) പറയും;**

وَيَقُولُونَ خَمْسَةٌ سَادِسُهُمْ كَلْبُهُمْ

**അഞ്ചാളുകളാണ് ആറാമത്തെത് അവരുടെ നായയാണ് എന്നും അവർ [ഒരു വിഭാഗം] പറയും;**

رَجْمًۢا بِٱلْغَيْبِ ۖ

**അദൃശ്യകാര്യത്തിൽ ഊഹപ്രകടനം നടത്തുകയത്രെ (അവർ ചെയ്യുന്നത്)!**

وَيَقُولُونَ سَبْعَةٌ وَثَامِنُهُمْ كَلْبُهُمْ

**ഏഴുപേരാണ് എട്ടാമത്തെത് അവരുടെ നായയുമാണ് എന്നും [മറ്റൊരു വിഭാഗം] പറയുന്നു.**

قُل رَّبِّىٓ أَعْلَمُ بِعِدَّتِهِم مَّا يَعْلَمُهُمْ إِلَّا قَلِيلٌ ۗ

**(നബിയേ!) പറഞ്ഞേക്കുക: അവരുടെ എണ്ണത്തെക്കുറിച്ച് എന്റെ രക്ഷിതാവ് ശരിക്കറിയുന്നവനാകുന്നു; അൽപം ആളുകളല്ലാതെ അവരെക്കുറിച്ച് അറിയുന്നതല്ല.**

فَلَا تُمَارِ فِيهِمْ إِلَّا مِرَآءً ظَٰهِرًا

**എന്നിരിക്കെ, അവരുടെ വിഷയത്തിൽ പ്രത്യക്ഷതരത്തിലുള്ള ഒരു തർക്കമല്ലാതെ നീ തർക്കിക്കരുത്;**

وَلَا تَسْتَفْتِ فِيهِم مِّنْهُمْ أَحَدًا ﴿٢٢﴾

**അവരുടെ കാര്യത്തിൽ അവരിൽ (ജനങ്ങളിൽ) ഒരാളോടും തീരുമാനമാവശ്യപ്പെടുകയും ചെയ്യരുത്.**

﴾22﴿ سَيَقُولُونَ അവർ പറയും ثَلَاثَةٌ മൂന്നാളാണ് رَابِعُهُمْ അവരിൽ നാലാമത്തെത് كَلْبُهُمْ അവരുടെ നായയാണ് وَيَقُولُونَ അവർ പറയും خَمْسَةٌ അഞ്ചാളാണ് سَادِسُهُمْ അവരിൽ ആറാമത്തെത് كَلْبُهُمْ അവരുടെ നായയാണ് رَجْمًا ഊഹപ്രകടനം (നടത്തുന്നു.) بِالْغَيْبِ അദൃശ്യകാര്യത്തെ (മറഞ്ഞ കാര്യത്തെ)പ്പറ്റി وَيَقُولُونَ അവർ പറയും سَبْعَةٌ ഏഴു പേരാണ് وَثَامِنُهُمْ അവരിൽ എട്ടാമത്തെത് كَلْبُهُمْ അവരുടെ നായയാണ് قُلْ നീ പറയുക رَبِّي എന്റെ രക്ഷിതാവ് أَعْلَمُ നല്ലവണ്ണം അറിയുന്നവനാണ് (കൂടുതൽ അറിയുന്നവനാണ്) بِعِدَّتِهِمْ അവരുടെ എണ്ണത്തെപ്പറ്റി مَا يَعْلَمُهُمْ അവരെക്കുറിച്ച് അറിയുകയില്ല إِلَّا قَلِيلٌ അൽപം ആളുകളല്ലാതെ فَلَا تُمَارِ അതിനാൽ (എന്നിരിക്കെ) നീ തർക്കിക്കരുത് فِيهِمْ അവരുടെ കാര്യത്തിൽ إِلَّا مِرَاءً ഒരു (തരം) തർക്കമല്ലാതെ ظَاهِرًا പ്രത്യക്ഷമായ وَلَا تَسْتَفْتِ നീ തീരുമാനമാവശ്യപ്പെടുകയും വേണ്ട فِيهِمْ അവരുടെ കാര്യത്തിൽ مِنْهُمْ അവരിൽ നിന്ന് أَحَدًا ഒരാളോടും, ആരോടും

---

ഗുഹാവാസികളുടെ എണ്ണം മൂന്നാണ്, അഞ്ചാണ്, നായ നാലാമതാണ് ആറാമതാണ്, എന്നിങ്ങിനെയുള്ള ഭിന്നാഭിപ്രായങ്ങളും, തർക്കങ്ങളും ജനങ്ങൾക്കിടയിൽ നടമാടിയിരുന്നു. ഈ അഭിപ്രായങ്ങൾ ഉദ്ധരിച്ചതിനെത്തുടർന്ന്, അതെല്ലാം അദൃശ്യകാര്യങ്ങളിൽ ലക്ഷ്യമില്ലാതെ ഊഹപ്രകടനം- അഥവാ അന്ധകാരത്തിലെ അസ്ത്രപ്രയോഗം (رَجْمًا بِالْغَيْبِ) -ആണെന്ന് അല്ലാഹു പറയുന്നു. അതോടൊപ്പം, അവർ ഏഴുപേരും എട്ടാമത്തെത് നായയുമാണെന്ന വേറെ ഒരു അഭിപ്രായവും ഉദ്ധരിക്കുന്നു. അതിനുശേഷം അവരുടെ എണ്ണം അല്ലാഹുവിന് നല്ലവണ്ണം അറിയാം (رَبِّي أَعْلَمُ بِعِدَّتِهِمْ) എന്നും, ചുരുക്കം ചിലർക്കല്ലാതെ അവരെപ്പറ്റി അറിയുകയില്ല (مَا يَعْلَمُهُمْ إِلَّا قَلِيلٌ) എന്നും പറയുന്നു. ഇതിൽനിന്ന്, ഗുഹാവാസികളുടെ എണ്ണം ഏഴും, എട്ടാമത്തെത് നായയുമാണെന്ന അഭിപ്രായം ശരിയാണെന്നും, ആ അഭിപ്രായക്കാർ കുറച്ചേ ഉണ്ടായിരുന്നുള്ളൂവെന്നും മനസ്സിലാക്കുന്നതിൽ തെറ്റില്ല. ഞാൻ ആ കുറഞ്ഞ ആളുകളിൽ പെട്ടവനാണ് എന്ന് ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്. ഏതായാലും ക്വുർആൻ അവരുടെ എണ്ണം ഇത്രയാണെന്ന് ഖണ്ഡിതമായി പ്രസ്താവിച്ചിട്ടില്ല. ബലപ്പെട്ട ഹദീഥിലും അതുകാണുന്നില്ല.

അവരുടെ എണ്ണം എത്രയായിരുന്നുവെന്നതല്ല ഇവിടെ ചിന്താവിഷയം; അവർ വരിച്ച ത്യാഗം എന്തായിരുന്നുവെന്നതാണ്. ഇത്തരം സംഗതികളിൽ, തർക്കങ്ങളോ, ചുഴിഞ്ഞ ന്വേഷണമോ നടത്തുന്നത് പാഴ്‌വേലയായിരിക്കും. മനുഷ്യന്റെ അറിവിനപ്പുറമുള്ള അദൃശ്യകാര്യങ്ങളെപ്പറ്റി ഊഹിച്ചു പറയുന്നത് ശരിയല്ല. അല്ലാഹുവിൽനിന്ന് ലഭിക്കുന്ന അറിവല്ലാതെ അവയിൽ പ്രയോജനപ്പെടുകയില്ല. വിശദാംശങ്ങളെക്കുറിച്ച് ചർച്ച നടത്തുകയല്ല- ഗുണപാഠങ്ങളെപ്പറ്റി ചിന്തിച്ചു മനസ്സിലാക്കുകയാണ്- നാം ചെയ്യേണ്ടത്.

## വിഭാഗം - 4

وَلَا تَقُولَنَّ لِشَاْىْءٍ إِنِّي فَاعِلٌ ذَٰلِكَ غَدًا ﴿٢٣﴾

**﴾23﴿ ഒരു കാര്യത്തെക്കുറിച്ചും, ഞാനത് നാളെ ചെയ്യുന്നതാണെന്ന് നിശ്ചയമായും നീ പറഞ്ഞുപോകരുത്;-**

إِلَّآ أَن يَشَآءَ ٱللَّهُ ۚ وَٱذْكُر رَّبَّكَ إِذَا نَسِيتَ وَقُلْ عَسَىٰٓ أَن يَهْدِيَنِ رَبِّى لِأَقْرَبَ مِنْ هَٰذَا رَشَدًا ﴿٢٤﴾

**﴾24﴿ അല്ലാഹു ഉദ്ദേശിക്കുന്നതായാൽ (എന്ന് ചേർത്തുകൊണ്ട്) അല്ലാതെ. നീ (അത്) മറന്നുപോകുന്ന പക്ഷം, നീ നിന്റെ രക്ഷിതാവിനെ ഓർത്തുകൊള്ളുക; ഇതിനെക്കാൾ അടുത്ത (സൗകര്യപ്രദമായ) നേർമാർഗത്തിലേക്ക് എന്റെ റബ്ബ് എന്നെ നയിച്ചേക്കാം എന്ന് പറയുകയും ചെയ്യുക.**

---

﴾23﴿ وَلَا تَقُولَنَّ തീർച്ചയായും (ഒരിക്കലും) നീ പറയരുത് لِشَيْءٍ ഒരു കാര്യത്തെക്കുറിച്ചും إِنِّي فَاعِلٌ നിശ്ചയമായും ഞാൻ ചെയ്യുന്നവനാണ് (എന്ന്) ذَٰلِكَ അത് غَدًا നാളെ ﴾24﴿ إِلَّا أَن يَشَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ചാലെന്ന നിലക്കല്ലാതെ (إن شاء الله എന്ന് പറയാതെ) وَاذْكُر നീ ഓർക്കുക رَبَّكَ നിന്റെ രക്ഷിതാവിനെ إِذَا نَسِيتَ നീ മറന്നാൽ وَقُلْ നീ പറയുകയും ചെയ്യുക عَسَىٰ ആയേക്കാം أَن يَهْدِيَنِ എന്നെ നയിച്ചേക്കാം, എനിക്ക് മാർഗദർശനം നൽകിയേക്കാം رَبِّي എന്റെ രക്ഷിതാവ് لِأَقْرَبَ കൂടുതൽ അടുത്തതിലേക്ക് مِنْ هَٰذَا ഇതിനെക്കാൾ رَشَدًا നേർമാർഗം, തന്റേടം, (വിജയമാർഗം)

---

ഗുഹാവാസികളുടെ കഥ വിവരിച്ചുകൊണ്ടിരിക്കെ, ഇടക്കുവെച്ച് പ്രധാനമായ ഒരു വിഷയം അല്ലാഹു നബിﷺയെ ഉപദേശിക്കുന്നു. ഒരു കാര്യം പിന്നീട് ഞാൻ ചെയ്യുമെന്ന് മനുഷ്യൻ പറയുമ്പോൾ, അല്ലാഹു ഉദ്ദേശിച്ചുവെങ്കിലേ അത് നടപ്പിൽ വരികയുള്ളൂവെന്ന് അവൻ ധരിച്ചിരിക്കേണ്ടതുണ്ട്. അതിനാൽ ഒരു കാര്യം തീർത്ത് പറയുമ്പോൾ إنْ شَاء الله(അല്ലാഹു ഉദ്ദേശിച്ചെങ്കിൽ) എന്ന് ചേർത്ത് പറയേണ്ടതാകുന്നു. സംഗതിവശാൽ തൽസമയത്ത് അത് മറന്നുപോയാലും ഓർമ വരുമ്പോൾ അത് നികത്തേണ്ടതാണ്. ഇന്നകാര്യം പ്രവർത്തിക്കും, അല്ലെങ്കിൽ പറയും എന്നൊരാൾ പറഞ്ഞുവെന്ന് വെക്കുക: അയാൾ അതിന് മുമ്പ് മരണപ്പെടുകയോ, എന്തെങ്കിലും തടസ്സം അതിന് നേരിടുകയോ ചെയ്യുകയില്ലെന്ന് അയാൾക്ക് നിശ്ചയമായും തീരുമാനിക്കുവാൻ സാധ്യമല്ല. അതിനാൽ, തന്റെ നിശ്ചയം അർത്ഥവത്താക്കുന്നതിനും, അല്ലാഹുവിന്റെ സഹായം ലഭിക്കുന്നതിനും അതാവശ്യമത്രെ. മാത്രമല്ല, അല്ലാഹുവിനോടുള്ള ഭക്തിയാദരവുകളുടെ ഒരു ലക്ഷണം കൂടിയാണത്.

ആത്മാവിനെക്കുറിച്ചും, ഗുഹാവാസികളെയും ദുൽക്വർനൈനിയെയും സംബന്ധിച്ചും- യഹൂദരുടെ പ്രേരണ പ്രകാരം- അറബികൾ നബിﷺയോട് ചോദിക്കുകയുണ്ടായി. നാളെ പറഞ്ഞുതരാമെന്ന് തിരുമേനി ഉത്തരം പറഞ്ഞു. അല്ലാഹു ഉദ്ദേശിച്ചുവെങ്കിൽ എന്ന് പറഞ്ഞതുമില്ല. പിന്നീട് വഹ്‌യ് (ദിവ്യസന്ദേശം) വരുവാൻ കുറേ താമസിക്കുകയുണ്ടായി. അങ്ങനെ, തിരുമേനി വിഷമത്തിലായി. ഈ അവസരത്തിലാണ് ഈ വചനങ്ങൾ അവതരിച്ചത്.

24-ാം ആയത്തിന്റെ അന്ത്യത്തിൽ, ഗുഹാവാസികളുടെതുപോലെ ഒരു സംഭവം നബി തിരുമേനിﷺക്കും സംഭവിച്ചേക്കാനിടയുണ്ടെന്ന ഒരു സൂചന അടങ്ങിയിട്ടുള്ളതാ

യിക്കാണാം. അതെ, സത്യമാർഗത്തിൽ സ്വജനതയുടെ അപാരമായ ശത്രുത നിമിത്തം അവിടുത്തേക്ക് നാടുവിടേണ്ടി വന്നു, ഗുഹയിൽ ഒളിച്ചിരിക്കേണ്ടി വന്നു. അനന്തരം ആ ത്യാഗങ്ങളുടെയെല്ലാം ഫലമായി അതിമഹത്തായ വിജയവും, നേട്ടവും അല്ലാഹു അവിടുത്തേക്ക് നൽകുകയും ചെയ്തു. അടുത്ത വചനങ്ങളിൽ കഥയുടെ ബാക്കിഭാഗം വിവരിക്കുന്നു:-

وَلَبِثُواْ فِى كَهْفِهِمْ ثَلَٰثَ مِاْئَةٍ سِنِينَ وَٱزْدَادُواْ تِسْعًا ﴿٢٥﴾

**﴾25﴿ അവർ തങ്ങളുടെ ഗുഹയിൽ മുന്നൂറ് കൊല്ലം താമസിച്ചു; ഒമ്പത് (കൊല്ലം) അവർ കൂടുതലുമെടുത്തു.**

قُلِ ٱللَّهُ أَعْلَمُ بِمَا لَبِثُواْ ۖ

**﴾26﴿ (നബിയേ!) പറയുക: അവർ താമസിച്ചതിനെപ്പറ്റി അല്ലാഹു ഏറ്റവും അറിയുന്നവനാണ്**

لَهُۥ غَيْبُ ٱلسَّمَٰوَٰتِ وَٱلْأَرْضِ ۖ

**ആകാശങ്ങളിലെയും, ഭൂമിയിലെയും അദൃശ്യജ്ഞാനം അവന്നാണുള്ളത്.**

أَبْصِرْ بِهِۦ وَأَسْمِعْ ۚ

**അവനെത്ര (വലിയ) കാഴ്ചയുള്ളവൻ! എത്ര (വലിയ) കേൾവിയുള്ളവൻ!**

مَا لَهُم مِّن دُونِهِۦ مِن وَلِىٍّ وَلَا يُشْرِكُ فِى حُكْمِهِۦٓ أَحَدًا ﴿٢٦﴾

**അവനല്ലാതെ, അവർക്ക് (മനുഷ്യർക്ക്) ഒരു രക്ഷകനുമില്ല; അവന്റെ അധികാരത്തിൽ ആരെയും അവൻ പങ്ക് ചേർക്കുകയുമില്ല.**

---

﴾25﴿ وَلَبِثُوا അവർ താമസിച്ചു فِي كَهْفِهِمْ അവരുടെ ഗുഹയിൽ ثَلاثَ مِائَةٍ മുന്നൂറ് سِنِينَ കൊല്ലങ്ങൾ وَازْدَادُوا അവർ അധികമെടുത്തു تِسْعًا ഒമ്പത് (കൊല്ലം) ﴾26﴿ قُلِ നീ പറയുക اللَّهُ أَعْلَمُ അല്ലാഹു നല്ലവണ്ണം അറിയുന്നവനാണ് بِمَا لَبِثُوا അവർ താമസിച്ചതിനെപ്പറ്റി لَهُ അവനാകുന്നു غَيْبُ السَّمَاوَاتِ ആകാശങ്ങളിലെ അദൃശ്യജ്ഞാനം وَالأَرْضِ ഭൂമിയിലെയും أَبْصِرْ بِهِ അവനെത്ര കാഴ്ചയുള്ളവൻ, (അവൻ വലിയ കാഴ്ചയുള്ളവൻ) وَأَسْمِعْ എത്ര (വലിയ) കേൾവിയുള്ളവൻ مَا لَهُمْ അവർക്കില്ല مِنْ دُونِهِ അവനല്ലാതെ, അവനെക്കൂടാതെ مِنْ وَلِيٍّ ഒരു രക്ഷകനും, ഒരു ബന്ധുവും, കൈകാര്യകർത്താവും وَلا يُشْرِكُ അവൻ പങ്ക് ചേർക്കുകയുമില്ല فِي حُكْمِهِ അവന്റെ അധികാരത്തിൽ, വിധിയിൽ, ഭരണത്തിൽ أَحَدًا ഒരാളെയും, ആരെയും

---

സൗരവർഷക്കണക്കനുസരിച്ച് 300 കൊല്ലവും, ചാന്ദ്രവർഷക്കണക്കനുസരിച്ച് 309 കൊല്ലവുമായിരുന്നു അവരുടെ ഗുഹാവാസക്കാലം. അതിനെ സൂചിപ്പിച്ചുകൊണ്ടാണ് മുന്നൂറ്റി ഒമ്പത് കൊല്ലം എന്ന് പറയാതെ, ആദ്യം മുന്നൂറ് കൊല്ലം താമസിച്ചു

എന്നും, തുടർന്നുകൊണ്ട് ഒമ്പത് കൊല്ലം കൂടുതലുമെടുത്തു എന്നും പ്രസ്താവിച്ച തെന്ന് മുഫസ്സിറുകൾ (ഖുർആൻ വ്യാഖ്യാതാക്കൾ) പറയുന്നു. ഖുർആൻ അവതരി ക്കുമ്പോൾ ഇത് സംബന്ധിച്ച് ജനമദ്ധ്യെ നടന്നിരുന്ന ഭിന്നാഭിപ്രായങ്ങളിൽ, അവരുടെ ഗുഹാവാസകാലം 300 കൊല്ലമെന്നും, 309 കൊല്ലമെന്നും തർക്കമുണ്ടായിരുന്നു. അതു കൊണ്ടാണ് അതിന്റെ സൂക്ഷ്മമായ കണക്ക് ഇപ്രകാരം വിവരിച്ചതെന്നും ചിലർ പറയു ന്നു. ഗണിതശാസ്ത്രവും, വാനശാസ്ത്രവും പഠിക്കാത്ത നബിﷺ ഇത്തരം വിഷയങ്ങൾ പ്രസ്താവിക്കുന്നതുതന്നെ, അദ്ദേഹത്തിന് വഹ്യ് മൂലമാണ് അറിവ് ലഭിക്കുന്നതെ ന്നുള്ളതിന്ന് ദൃഷ്ടാന്തമാകുന്നു. ചാന്ദ്ര വർഷവും സൗരവർഷവും തമ്മിൽ ഏകദേശം 11 ദിവസത്തെ ഏറ്റക്കുറവുണ്ടെന്നും, 100 സൗരവർഷത്തിന് 103 ചാന്ദ്രവർഷം വരുമെന്നും അറിയുവാൻ ശാസ്ത്രീയമായ അറിവ് വേണമല്ലോ.

25-ാം വചനം ഗുഹാവാസികളുടെ വാസകാലം വ്യക്തമാക്കിയതല്ല- 22-ാം വചന ത്തിൽ ജനങ്ങൾ പറയുന്നതായി ഉദ്ധരിച്ച മൊഴികളുടെ കൂട്ടത്തിൽ ഉൾപ്പെട്ടതാണ്- എന്നും ചില വ്യാഖ്യാതാക്കൾ പറയുന്നു. اللَّهُ أَعْلَمُ بِمَا لَبِثُوا (അവർ താമസിച്ചതിനെപ്പറ്റി അല്ലാഹു ഏറ്റവും അറിയുന്നവനാണ്) എന്ന് പറഞ്ഞിട്ടുള്ളത് ഇതിനെ ബലപ്പെടുത്തു ന്നുവെന്നും അവർ പറയുന്നു. അല്ലാഹുവിനറിയാം.

وَٱتْلُ مَآ أُوحِىَ إِلَيْكَ مِن كِتَابِ رَبِّكَ ۖ

**﴾27﴿ നിന്റെ രക്ഷിതാവിന്റെ വേദ ഗ്രന്ഥത്തിൽ നിന്ന് നിനക്ക് 'വഹ്യ്' (ബോധനം) നൽകപ്പെട്ടിരിക്കുന്നത് നീ പാരായണം ചെയ്തുകൊള്ളുക.**

لَا مُبَدِّلَ لِكَلِمَـٰتِهِۦ

**അവന്റെ വചനങ്ങൾക്ക് ഭേദഗതി വരുത്തുന്ന ഒരുത്തനുമില്ല.**

وَلَن تَجِدَ مِن دُونِهِۦ مُلْتَحَدًا ﴿٢٧﴾

**അവനല്ലാതെ യാതൊരു രക്ഷാ വലംബവും നിനക്ക് (ഒരിക്കലും) കിട്ടുന്നതുമല്ല.**

وَٱصْبِرْ نَفْسَكَ مَعَ ٱلَّذِينَ يَدْعُونَ رَبَّهُم بِٱلْغَدَوٰةِ وَٱلْعَشِىِّ يُرِيدُونَ وَجْهَهُۥ ۖ وَلَا تَعْدُ عَيْنَاكَ عَنْهُمْ تُرِيدُ زِينَةَ ٱلْحَيَوٰةِ ٱلدُّنْيَا ۖ

**﴾28﴿ തങ്ങളുടെ റബ്ബിന്റെ മുഖത്തെ (പ്രീതിയെ) ഉദ്ദേശിച്ചു കൊണ്ട് കാലത്തും, വൈകുന്നേരവും അവനെ പ്രാർത്ഥിച്ചുകൊണ്ടിരിക്കു ന്നവരുടെ കൂട്ടത്തിൽ നീ നിന്നെ സ്ഥിരപ്പെടുത്തുക; ഐഹിക ജീവിത ത്തിന്റെ അലങ്കാരത്തെ ഉദ്ദേശിച്ചു അവരിൽനിന്ന് നിന്റെ ദൃഷ്ടികൾ വിട്ടുപോകരുത്.**

وَلَا تُطِعْ مَنْ أَغْفَلْنَا قَلْبَهُۥ

**നമ്മുടെ ബോധനത്തെ സംബ ന്ധിച്ച് നാം ആരുടെ ഹൃദയത്തെ ബോധരഹിതമാക്കുകയും,**

**തന്റെ ഇച്ഛയെ അവൻ പിന്തുടരുകയും, തന്റെ കാര്യം അതിരു കവിഞ്ഞതായിരിക്കുകയും ചെയ്തിരിക്കുന്നുവോ അവനെ, നീ അനുസരിക്കുകയും ചെയ്യരുത്.**

وَٱتَّبَعَ هَوَىٰهُ وَكَانَ أَمْرُهُۥ فُرُطًا ﴿٢٨﴾

《27》 وَاتْلُ നീ പാരായണം ചെയ്യുക, ഓതുക مَاأُوحِيَ വഹ്‌യ് (ബോധനം) നൽകപ്പെട്ടത് إِلَيْكَ നിനക്ക് مِنْ كِتَابِ വേദഗ്രന്ഥത്തിൽ നിന്ന് رَبِّكَ നിന്റെ രക്ഷിതാവിന്റെ لَامُبَدِّلَ ഭേദഗതി വരുത്തുന്നവനില്ല, മാറ്റിമറിക്കുന്നവനില്ല لِكَلِمَاتِهِ അവന്റെ വചനങ്ങളെ وَلَنْ تَجِدَ നിനക്ക് കിട്ടുന്നതേയല്ല, നീ കണ്ടെത്തുകയില്ല مِنْ دُونِهِ അവനല്ലാതെ, അവനെക്കൂടാതെ مُلْتَحَدًا ഒരു രക്ഷാവലംബം 《28》 وَاصْبِرْ നീ സ്ഥിരപ്പെടുത്തുക, ക്ഷമവരുത്തുക نَفْسَكَ നിന്നെ, നിന്റെ ആത്മാവിനെ, ദേഹത്തെ, മനസ്സിന്ന് مَعَ الَّذِينَ യാതൊരു കൂട്ടരോടുകൂടെ يَدْعُونَ അവർ പ്രാർത്ഥിക്കുന്നു رَبَّهُمْ അവരുടെ രക്ഷിതാവിനെ بِالْغَدَاةِ രാവിലെ وَالْعَشِيِّ വൈകുന്നേരവും يُرِيدُونَ (അവർ) ഉദ്ദേശിച്ചുകൊണ്ട് وَجْهَهُ അവന്റെ മുഖത്തെ (പ്രീതിയെ) وَلَا تَعْدُ വിട്ടുപോകരുത് عَيْنَاكَ നിന്റെ (രണ്ട്) കണ്ണുകൾ, ദൃഷ്ടികൾ عَنْهُمْ അവരിൽ നിന്ന് تُرِيدُ നീ ഉദ്ദേശിച്ചുകൊണ്ട് زِينَةَ അലങ്കാരത്തെ, ഭംഗിയെ الْحَيَاةِ الدُّنْيَا ഐഹിക ജീവിതത്തിന്റെ وَلَا تُطِعْ നീ അനുസരിക്കരുത് مَنْ യാതൊരുവനെ أَغْفَلْنَا നാം ബോധരഹിതമാക്കി (അശ്രദ്ധമാക്കി)യിരിക്കുന്നു قَلْبَهُ അവന്റെ ഹൃദയത്തെ عَنْ ذِكْرِنَا നമ്മുടെ ബോധനത്തെ സംബന്ധിച്ച്, സ്മരണയെക്കുറിച്ച് وَاتَّبَعَ അവൻ പിൻപറ്റുകയും ചെയ്തു هَوَاهُ അവന്റെ ഇച്ഛയെ, തന്നിഷ്ടത്തെ وَكَانَ ആകുകയും ചെയ്തു أَمْرُهُ അവന്റെ കാര്യം فُرُطًا അതിരു കവിഞ്ഞത്, അതിരുവിട്ടത്

ആരുടെയും ഇഷ്ടാനിഷ്ടങ്ങൾ നോക്കാതെ, അല്ലാഹുവിൽനിന്ന് ബോധനം നൽകപ്പെടുന്ന ഈ ഗ്രന്ഥം പാരായണം ചെയ്യുവാനും, സധൈര്യം പ്രബോധനം നടത്തുവാനും അല്ലാഹു നബിﷺയോട് കൽപിക്കുന്നു. അവന്റെ കൽപനകളെയും നിയമനിർദ്ദേശങ്ങളെയും മാറ്റിമറിക്കുവാനോ, അതിൽ ഭേദഗതി കൊണ്ടുവരുവാനോ ആർക്കും സാദ്ധ്യമല്ല; അത് അനുസരിക്കുന്നതിലല്ലാതെ ആർക്കും രക്ഷയുമില്ല എന്ന് ഉണർത്തുകയും ചെയ്യുന്നു.

സത്യത്തിൽ വിശ്വസിക്കാതെ തന്നിഷ്ടമനുസരിച്ച് ജീവിക്കുകയും, അല്ലാഹുവിനോട് ഭയഭക്തിയില്ലാതെ അക്രമവും അനീതിയും കൈക്കൊള്ളുകയും ചെയ്തുകൊണ്ട്- ഐഹികജീവിതത്തിന്റെ അലങ്കാരത്തെ ലക്ഷ്യമാക്കി- കഴിഞ്ഞുകൂടുന്നവരുടെ സേവയും സന്തോഷവും വകവെക്കേണ്ടതില്ല. നേരെ മറിച്ച് അല്ലാഹുവിൽ വിശ്വസിച്ചു ഭയഭക്തരായി കഴിഞ്ഞുകൂടുന്ന ജനങ്ങൾ- അവർ എത്രതന്നെ ദുർബലരും സാധുക്കളുമായിരുന്നുകൊള്ളട്ടെ- അവരോട്കൂടിയാണ് സഹവാസവും, കൂട്ടുകെട്ടും വേണ്ടത്. ഇങ്ങിനെയുള്ളവർ തൽക്കാലം നന്നേ കുറച്ചേയുള്ളൂ, അവർ അശരണരാണ്, അവർക്ക് വലിയ പ്രതാപമൊന്നുമില്ല എന്നിരുന്നാലും അവർ സത്യപ്രബോധത്തിനുള്ള ബീജങ്ങളാകുന്നു. അടുത്ത ഭാവിയിൽതന്നെ ധാരാളം ഉന്നത ഫലങ്ങൾ നൽകുന്ന കൂറ്റൻ

വൃക്ഷങ്ങളായി അവർ വളരുന്നതായിരിക്കും. അവരെപ്പറ്റിയാണ് മനസ്സ് വെക്കേണ്ടത്. നിഷേധബുദ്ധിയും, മർക്കടമുഷ്ടിയും ഉള്ളവരെ സംബന്ധിച്ചിടത്തോളം- വേണമെങ്കിൽ അവർ വിശ്വസിച്ചുകൊള്ളട്ടെ, അല്ലെങ്കിൽ അവിശ്വസിച്ചുകൊള്ളട്ടെ- അതിന്റെ ഫലം അവർ അനുഭവിച്ചുകൊള്ളുന്നതാണ്, ഈ സംഗതി അടുത്ത ആയത്തിൽ കുറേക്കൂടി വ്യക്തമാക്കുന്നു:

وَقُلِ ٱلْحَقُّ مِن رَّبِّكُمْ ۖ

**﴾29﴿ നീ പറയുക: (ഈ) സത്യം നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ളതാകുന്നു;**

فَمَن شَآءَ فَلْيُؤْمِن وَمَن شَآءَ فَلْيَكْفُرْ ۚ

**അത്കൊണ്ട് വേണ്ടുന്നവർ വിശ്വസിച്ചുകൊള്ളട്ടെ; വേണ്ടുന്നവർ അവിശ്വസിച്ചും കൊള്ളട്ടെ**

إِنَّآ أَعْتَدْنَا لِلظَّٰلِمِينَ نَارًا أَحَاطَ بِهِمْ سُرَادِقُهَا ۚ

**നിശ്ചയമായും അക്രമികൾക്ക് നാം ഒരു അഗ്നി [നരകം] ഒരുക്കിവെച്ചിരിക്കുന്നു: അതിന്റെ പുറമൂടി അവരെ വലയം ചെയ്യുന്നതാണ്.**

وَإِن يَسْتَغِيثُوا۟ يُغَاثُوا۟ بِمَآءٍ كَٱلْمُهْلِ يَشْوِى ٱلْوُجُوهَ ۚ بِئْسَ ٱلشَّرَابُ

**അവർ വെള്ളത്തിനപേക്ഷിക്കുന്ന പക്ഷം, ലോഹദ്രാവകം പോലെയുള്ള ഒരു (തരം) വെള്ളംകൊണ്ട് അവർക്ക് രക്ഷനൽകപ്പെടും; അത് (അവരുടെ) മുഖങ്ങളെ ചുട്ടെരിച്ചുകളയുന്നതാകുന്നു.എത്ര ചീത്ത പാനീയം!**

وَسَآءَتْ مُرْتَفَقًا ﴿٢٩﴾

**അത് (നരകം) എത്ര ദുഷിച്ച വിശ്രമസ്ഥലവും!!**

---

﴾29﴿ وَقُلِ നീ പറയുക الْحَقُّ സത്യം, യഥാർത്ഥം, (ഈ പറയുന്ന സത്യം) مِن رَّبِّكُمْ നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ളതാകുന്നു فَمَنْ അതുകൊണ്ട് ആരെങ്കിലും شَاءَ വേണമെന്നുവെച്ചാൽ, ഉദ്ദേശിച്ചാൽ فَلْيُؤْمِنْ (എന്നാൽ) അവൻ വിശ്വസിച്ചുകൊള്ളട്ടെ وَمَنْ شَاءَ ആർക്കെങ്കിലും വേണമെന്നുണ്ടെങ്കിൽ فَلْيَكْفُرْ അവർ അവിശ്വസിച്ചു കൊള്ളട്ടെ إِنَّا നിശ്ചയമായും നാം أَعْتَدْنَا നാം ഒരുക്കിവെച്ചിരിക്കുന്നു لِلظَّالِمِينَ അക്രമികൾക്ക് نَارًا ഒരു അഗ്നി (നരകം) أَحَاطَ വലയം ചെയ്യുന്നതാണ് بِهِمْ അവരെ سُرَادِقُهَا അതിന്റെ പുറമൂടി, (പുകപടലമാകുന്ന) വിരി وَإِن يَسْتَغِيثُوا അവർ വെള്ളത്തിന് അപേക്ഷിച്ചാൽ, മുറവിളികൂട്ടിയാൽ يُغَاثُوا അവർക്ക് രക്ഷ (സഹായം) നൽകപ്പെടും بِمَاءٍ ഒരു (തരം) വെള്ളം കൊണ്ട് كَالْمُهْلِ (ചെമ്പ് മുതലായവ ഉരുക്കിയ) ലോഹദ്രാവകം പോലെയുള്ള, എണ്ണക്കീടംപോലെയുള്ള يَشْوِي അത് ചുട്ടെരിക്കും الْوُجُوهَ മുഖങ്ങളെ بِئْسَ എത്ര (വളരെ)

ചീത്തയാണ് الشَّرَابُ (ആ) പാനീയം وَسَاءَتْ അത് (നരകം) എത്ര ദുഷിച്ചതുമാണ് مُرْتَفَقًا വിശ്രമസ്ഥലം

---

സത്യം ഇതാ തുറന്നുവെച്ചിരിക്കുന്നു. അത് വിശ്വസിക്കുവാനും സ്വീകരിക്കുവാനും തയ്യാറുള്ളവർ അങ്ങിനെ ചെയ്തുകൊള്ളട്ടെ, ആരെയും നിർബന്ധിക്കുന്നില്ല. അത് നബിﷺയോ മറ്റോ കെട്ടിച്ചമച്ചുണ്ടാക്കിയതല്ല- ജനങ്ങളുടെ രക്ഷിതാവായ അല്ലാഹു വിങ്കൽ നിന്നുള്ളതാണ്. പക്ഷേ, ഒരു കാര്യം! വിശ്വസിക്കാത്ത അക്രമികൾക്ക് അതിക ഠോരമായ നരകശിക്ഷയാണ് അനുഭവപ്പെടുക. അതിന്റെ ഭയങ്കരതക്ക് ഒരൊറ്റ ഉദാഹ രണം മതിയാകും: ദാഹം സഹിക്കവയ്യാതെ നരകവാസികൾ വെള്ളത്തിന് മുറവിളി കൂട്ടുമ്പോൾ നൽകപ്പെടുന്ന ആ വെള്ളം! ദാഹാധിക്യം നിമിത്തം അത് അവരങ്ങു കുടി ച്ചുപോകും; അവരുടെ മുഖമാസകലം വെന്തുരുകിപ്പോകും! ഓടി രക്ഷപ്പെടുവാനും മാർഗമില്ല. അഗ്നിജ്വാലയും, അതിന്റെ കരിമ്പുകയുമാകുന്ന വിരികൾ നാനാഭാഗത്തു നിന്നും അവരെ വലയം ചെയ്തുകൊണ്ടിരിക്കുകയും ചെയ്യും. വിശ്വസിക്കുന്നവരുടെ സ്ഥിതിയാകട്ടെ, അത് താഴെ പറയുന്ന പ്രകാരമായിരിക്കും:-

إِنَّ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ إِنَّا لَا نُضِيعُ أَجْرَ مَنْ أَحْسَنَ عَمَلًا ﴿٣٠﴾

**﴾30﴿ നിശ്ചയമായും, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാകട്ടെ, (അങ്ങനെ) പ്രവർത്തനം നന്നാക്കുന്നവരുടെ പ്രതിഫലം നാം പാഴാക്കുന്നതല്ലതന്നെ.**

أُو۟لَٰٓئِكَ لَهُمْ جَنَّٰتُ عَدْنٍ تَجْرِى مِن تَحْتِهِمُ ٱلْأَنْهَٰرُ يُحَلَّوْنَ فِيهَا مِنْ أَسَاوِرَ مِن ذَهَبٍ وَيَلْبَسُونَ ثِيَابًا خُضْرًا مِّن سُندُسٍ وَإِسْتَبْرَقٍ مُّتَّكِـِٔينَ فِيهَا عَلَى ٱلْأَرَآئِكِ

**﴾31﴿ അക്കൂട്ടരോ, അവരുടെ താഴ്ഭാഗത്തുകൂടി നദികൾ ഒഴുകിക്കൊണ്ടിരിക്കുന്നതായ അധിവാസത്തിന്റെ ആരാമങ്ങൾ [സ്വർഗങ്ങൾ] അവർക്കാണുള്ളത്; അവർക്ക് അവിടെ സ്വർണം കൊണ്ടുള്ള വളകൾ അണിയിക്കപ്പെടും; മിനുസപ്പെട്ടതിൽ നിന്നും, പരുത്ത പട്ടിൽനിന്നുമുള്ള പച്ച വസ്ത്രങ്ങൾ അവർ ധരിക്കുകയും ചെയ്യും; (അവർ) അവിടെ അലംകൃത കട്ടിലുകളിൽ ചാരിയിരുന്നു (സുഖിച്ച്) കൊണ്ടിരിക്കുന്ന നിലയിലായിരിക്കും.**

نِعْمَ ٱلثَّوَابُ وَحَسُنَتْ مُرْتَفَقًا ﴿٣١﴾

**(ആ) പ്രതിഫലമത്രെ വിശിഷ്ടമായത്! വളരെ നല്ല വിശ്രമസ്ഥലവും!**

﴾30﴿ إِنَّ നിശ്ചയമായും الَّذِينَ آمَنُوا വിശ്വസിച്ചവർ وَعَمِلُوا അവർ പ്രവർത്തിക്കുകയും ചെയ്തു الصَّالِحَاتِ സൽക്കർമങ്ങൾ إِنَّا നിശ്ചയമായും നാം لَا نُضِيعُ നാം പാഴാക്കുന്നതല്ല أَجْرَ مَنْ ഒരുവന്റെ (ഒരു കൂട്ടരുടെ) പ്രതിഫലം أَحْسَنَ അവർ നന്നാക്കി عَمَلًا പ്രവർത്തനം, കർമം ﴾31﴿ أُولَٰئِكَ അക്കൂട്ടർ لَهُمْ അവർക്കാണ്, അവർക്കുണ്ട് جَنَّاتُ عَدْنٍ അധിവാസത്തിന്റെ (നിത്യവാസത്തിന്റെ) സ്വർഗങ്ങൾ تَجْرِي ഒഴുകും, സഞ്ചരിക്കും, നടക്കും مِنْ تَحْتِهِمُ അവരുടെ താഴ്ഭാഗത്ത് കൂടി الْأَنْهَارُ നദികൾ, ആറുകൾ, അരുവികൾ يُحَلَّوْنَ അവർക്ക് അണിയിക്കപ്പെടും فِيهَا അതിൽ, അവിടത്തിൽ مِنْ أَسَاوِرَ വള (കൈവള)കളിൽ നിന്ന്, കങ്കണങ്ങളിൽ നിന്ന് مِنْ ذَهَبٍ സ്വർണം കൊണ്ടുള്ള وَيَلْبَسُونَ അവർ ധരിക്കുകയും ചെയ്യും ثِيَابًا വസ്ത്രങ്ങളെ خُضْرًا പച്ചയായ مِنْ سُنْدُسٍ മിനുസപ്പെട്ട (നേരിയപട്ട്) കൊണ്ടുള്ള وَإِسْتَبْرَقٍ പരുത്ത (കട്ടിയുള്ള) പട്ടും مُتَّكِئِينَ ചാരിയിരുന്ന് (സുഖിച്ചു)കൊണ്ട് فِيهَا അതിൽ, അവിടത്തിൽ عَلَى الْأَرَائِكِ പര്യങ്കങ്ങളിൽ, അലംകൃത കട്ടിലുകളിൽ نِعْمَ എത്ര (വളരെ) വിശിഷ്ടം الثَّوَابُ (ആ) പ്രതിഫലം وَحَسُنَتْ അത് വളരെ നല്ലതും مُرْتَفَقًا വിശ്രമസ്ഥലം

---

സ്വർഗീയവസ്തുക്കൾ ഏതും തന്നെ. നമുക്ക് പരിചയമുള്ള ഭൗതികവസ്തുക്കളെപ്പോലെ ആയിരിക്കുകയില്ല. വാസ്തവത്തിൽ, സ്വർഗീയ വസ്തുക്കൾക്ക് തികച്ചും യോജിക്കുന്ന പേരുകൾ നമ്മുടെ ഭാഷകളിലും, വാക്കുകളിലും ഇല്ലാത്തതിനാൽ, നമുക്ക് പരിചയമുള്ള പേരുകൾ മൂലം നമ്മെ പരിചയപ്പെടുത്തുക മാത്രമാണ് ചെയ്യുന്നത്. ഇതുതന്നെയാണ് നരകവസ്തുക്കളുടെയും നില. നബി ﷺ ഇപ്രകാരം പറയുന്നു: സ്വർഗത്തിലെ ഒരു ചമ്മട്ടി വെക്കുന്നത്രസ്ഥലം ഇഹത്തെക്കാളും അതിലുള്ളതിനെക്കാളും ഉത്തമമാകുന്നു. (موضع سوط في الجنة خير من الدنيا وما فيها– متفق عليه)

## വിഭാഗം - 5

۞ وَاضْرِبْ لَهُم مَّثَلًا رَّجُلَيْنِ جَعَلْنَا لِأَحَدِهِمَا جَنَّتَيْنِ مِنْ أَعْنَابٍ وَحَفَفْنَاهُمَا بِنَخْلٍ وَجَعَلْنَا بَيْنَهُمَا زَرْعًا ﴿٣٢﴾

**﴾32﴿ (നബിയേ!) അവർക്ക് ഒരു ഉപമ അതായത്: രണ്ടാളുകളെക്കുറിച്ച്- നീ വിവരിച്ചു കൊടുക്കുക:**

**അവരിൽ ഒരുവന് പല (തരം) മുന്തിരികളുടെ രണ്ട് തോട്ടങ്ങൾ നാം ഉണ്ടാക്കിക്കൊടുത്തു; ഈത്തപ്പനകൾകൊണ്ട് അവ രണ്ടിനെയും നാം വലയവും ചെയ്തു; അവ രണ്ടിനുമിടയിൽ നാം കൃഷിയും ഉണ്ടാക്കി.**

كِلْتَا الْجَنَّتَيْنِ آتَتْ أُكُلَهَا وَلَمْ

**﴾33﴿ ആ തോട്ടങ്ങൾ രണ്ടും അവയുടെ ഫലങ്ങൾ നൽകിവന്നു;**

تَظْلِم مِّنْهُ شَيْـًٔا ۚ

**അതിൽ യാതൊരു ക്രമക്കേടും അത് വരുത്തിയില്ല. [ശരിക്കു ഫലം നൽകി.]**

وَفَجَّرْنَا خِلَـٰلَهُمَا نَهَرًا ﴿٣٣﴾

**രണ്ട് (തോട്ടത്തി)ന്റെയും ഇടയിൽകൂടി നാം നദി കീറുകയും ചെയ്തു.**

---

﴾32﴿ وَاضْرِبْ നീ വിവരിച്ച് കൊടുക്കുക لَهُمْ അവർക്ക് مَثَلًا ഒരു ഉപമ, ഉദാഹരണം رَجُلَيْنِ രണ്ടാളുകളെ, രണ്ട് പുരുഷന്മാരെ جَعَلْنَا നാം ഉണ്ടാക്കി لِأَحَدِهِمَا അവരിൽ ഒരാൾക്ക് جَنَّتَيْنِ രണ്ട് തോട്ടങ്ങൾ مِنْ أَعْنَابٍ പല [തരത്തിലുള്ള] മുന്തിരികളിൽ നിന്നും وَحَفَفْنَاهُمَا അവ രണ്ടിനെയും നാം വലയം ചെയ്തു بِنَخْلٍ ഈത്തപ്പനകൊണ്ട് وَجَعَلْنَا നാം ഉണ്ടാക്കുകയും ചെയ്തു بَيْنَهُمَا രണ്ടിന്നുമിടയിൽ زَرْعًا വിള, കൃഷി ﴾33﴿ كِلْتَا الْجَنَّتَيْنِ രണ്ട് തോട്ടവും آتَتْ നൽകിവന്നു, കൊടുത്തു أُكُلَهَا അതിന്റെ കനി [ഫലം] وَلَمْ تَظْلِمْ അത് ക്രമക്കേടും വരുത്തിയില്ല مِنْهُ അതിൽ, അതിൽനിന്ന് شَيْئًا ഒന്നും, ഒന്നിനെയും وَفَجَّرْنَا നാം കീറി, പൊട്ടി ഒഴുക്കി, നടത്തി خِلَالَهُمَا രണ്ടിനുമിടയിൽക്കൂടി نَهَرًا നദി, പുഴ, നീർച്ചാൽ

---

ഫലസമൃദ്ധവും, വിവിധ ഇനങ്ങളുള്ളതുമായ രണ്ട് വലിയ മുന്തിരിത്തോട്ടങ്ങൾ, ചുറ്റുപാടും ഈത്തപ്പനത്തോട്ടങ്ങളും, ഇടയിൽ പലതരം കൃഷിസ്ഥലങ്ങളും, ഇടക്കിടെ വെള്ളച്ചാലുകളും. ഹാ! എന്തൊരു കൗതുകം! ഒന്നിലും ഒരു പോരായ്കയില്ല- ഒന്നിനൊന്നു മെച്ചം!

وَكَانَ لَهُۥ ثَمَرٌ فَقَالَ لِصَـٰحِبِهِۦ وَهُوَ يُحَاوِرُهُۥٓ

**﴾34﴿ അവന് (വേറെയും പല) വരുമാനങ്ങളുണ്ടായിരുന്നു. അങ്ങനെ, തന്റെ ചങ്ങാതിയോട്- അവനുമായി (അന്ത്യനാളിനെക്കുറിച്ചും മറ്റും) വാഗ്വാദം ചെയ്തുകൊണ്ട് അവൻ പറയുകയാണ്:**

أَنَا۠ أَكْثَرُ مِنكَ مَالًا وَأَعَزُّ نَفَرًا ﴿٣٤﴾

**ഞാൻ നിന്നെക്കാൾ ധനം കൂടുതലുള്ളവനും, അധികം സംഘബലമുള്ളവനുമത്രെ.**

وَدَخَلَ جَنَّتَهُۥ وَهُوَ ظَالِمٌ لِّنَفْسِهِۦ قَالَ مَآ أَظُنُّ أَن تَبِيدَ هَـٰذِهِۦٓ أَبَدًا ﴿٣٥﴾

**﴾35﴿ അവൻ തന്നോട്തന്നെ അക്രമിയായും കൊണ്ട് തന്റെ തോട്ടത്തിൽ പ്രവേശിച്ചു; അവൻ പറഞ്ഞു: ഒരുകാലത്തും ഇത് (ഈ തോട്ടം) നശിച്ചുപോകുമെന്ന് ഞാൻ വിചാരിക്കുന്നില്ല.**

وَمَآ أَظُنُّ ٱلسَّاعَةَ قَآئِمَةً وَلَئِن رُّدِدتُّ إِلَىٰ رَبِّى لَأَجِدَنَّ خَيْرًا مِّنْهَا مُنقَلَبًا ﴿٣٦﴾

**《36》 അന്ത്യസമയം, സംഭവിക്കുന്ന ഒന്നാണെന്നും ഞാൻ വിചാരിക്കുന്നില്ല. അഥവാ എന്റെ റബ്ബിന്റെ അടുക്കലേക്ക് ഞാൻ മടക്കപ്പെടുന്നതായാൽ തന്നെ, നിശ്ചയമായും, മടങ്ങിച്ചെല്ലുന്നതിന് ഇതിനെക്കാൾ നല്ലതായ ഒരു സ്ഥാനം എനിക്ക് (അവിടെ) കിട്ടുന്നതാണ്.**

---

《34》 وَكَانَ لَهُ അവനുണ്ടായിരുന്നു ثَمَرٌ വരുമാനങ്ങൾ, ഫലങ്ങൾ, സമൃദ്ധി فَقَالَ അങ്ങനെ അവൻ പറഞ്ഞു لِصَاحِبِهِ തന്റെ ചങ്ങാതിയോട് وَهُوَ അവൻ يُحَاوِرُهُ അവനോട് വാഗ്വാദം നടത്തുകയായിരുന്നു أَنَا ഞാൻ أَكْثَرُ അധികമുള്ളവനാണ് مِنْكَ നിന്നെക്കാൾ مَالًا ധനം, സ്വത്ത് وَأَعَزُّ അധികം പ്രതാപം (ശക്തി) ഉള്ളവനുമാണ് نَفَرًا ആൾ, കൂട്ടം, സംഘം 《35》 وَدَخَلَ അവൻ പ്രവേശിച്ചു جَنَّتَهُ അവന്റെ തോട്ടത്തിൽ وَهُوَ അവൻ ظَالِمٌ അക്രമം ചെയ്യുന്നവനാണ് لِنَفْسِهِ അവന്റെ ആത്മാവിനോട്, തന്നോട് തന്നെ (സ്വയംതന്നെ) قَالَ അവൻ പറഞ്ഞു مَا أَظُنُّ ഞാൻ വിചാരിക്കുന്നില്ല أَنْ تَبِيدَ നശിച്ചുപോകുമെന്ന് هَٰذِهِ ഇത്, ഇവ أَبَدًا ഒരിക്കലും, ഒരു കാലത്തും 《36》 وَمَا أَظُنُّ ഞാൻ വിചാരിക്കുന്നുമില്ല السَّاعَةَ അന്ത്യസമയത്തെ قَائِمَةً നിലനിൽക്കുന്നതാണെന്ന്, സംഭവിക്കുന്നതാണെന്ന് وَلَئِنْ رُدِدْتُ ഞാൻ മടക്കപ്പെടുന്നതായാൽ തന്നെ إِلَىٰ رَبِّي എന്റെ രക്ഷിതാവിങ്കലേക്ക് لَأَجِدَنَّ തീർച്ചയായും എനിക്ക് കിട്ടും خَيْرًا ഉത്തമമായത് مِنْهَا ഇതിനെക്കാൾ مُنْقَلَبًا മടങ്ങിച്ചെല്ലുന്നതിനുള്ള സ്ഥലം

---

മനുഷ്യന്റെ ഗർവും അഹങ്കാരവും അവനെക്കൊണ്ട് പലതും പറയിക്കുന്നതും, ചെയ്യിക്കുന്നതുമാകുന്നു. കുറെ ധനവും, ഫലസമൃദ്ധിയും– അതോടൊന്നിച്ച് ആരോഗ്യവും കൂടി– ഉണ്ടാകുമ്പോൾ ഈ ദോഷം ബാധിക്കാത്തവർ വളരെ വിരളമായിരിക്കും. അങ്ങിനെ കാണപ്പെടാത്തവർ മഹാഭാഗ്യവാന്മാർതന്നെ!

قَالَ لَهُۥ صَاحِبُهُۥ وَهُوَ يُحَاوِرُهُۥٓ

**《37》 അവന്റെ ചങ്ങാതി അവനോട് വാഗ്വാദം നടത്തിക്കൊണ്ട് (ഇങ്ങിനെ) പറഞ്ഞു:**

أَكَفَرْتَ بِٱلَّذِى خَلَقَكَ مِن تُرَابٍ ثُمَّ مِن نُّطْفَةٍ ثُمَّ سَوَّىٰكَ رَجُلًا ﴿٣٧﴾

**മണ്ണിൽ നിന്നും, അനന്തരം ശുക്ലബിന്ദുവിൽ നിന്നും നിന്നെ സൃഷ്ടിക്കുകയും, പിന്നീട് നിന്നെ ഒരു പുരുഷനായി (രൂപം നൽകി) ശരിപ്പെടുത്തുകയും ചെയ്തിട്ടുള്ളവനിൽ (അല്ലാഹുവിൽ) നീ അവിശ്വസിക്കുകയാണോ?!**

لَّٰكِنَّا۠ هُوَ ٱللَّهُ رَبِّي وَلَآ أُشۡرِكُ بِرَبِّيٓ أَحَدٗا ﴿٣٨﴾

**﴾38﴿ പക്ഷെ, ഞാൻ; അത് (കാര്യം): അല്ലാഹു എന്റെ രക്ഷിതാവാകുന്നു; എന്റെ രക്ഷിതാവിനോട് ഞാൻ ഒന്നിനെയും പങ്കുചേർക്കുന്നതുമല്ല എന്നത്രെ (പറയുന്നത്).**

---

﴾37﴿ قَالَ പറഞ്ഞു لَهُۥ അവനോട് صَاحِبُهُۥ അവന്റെ ചങ്ങാതി وَهُوَ അവൻ يُحَاوِرُهُۥٓ അവനോട് വാഗ്വാദം ചെയ്യുകയായിരുന്നു أَكَفَرۡتَ നീ അവിശ്വസിക്കുകയാണോ بِٱلَّذِي യാതൊരുവനിൽ خَلَقَكَ നിന്നെ അവൻ സൃഷ്ടിച്ചിരിക്കുന്നു مِن تُرَابٖ മണ്ണിൽനിന്ന് ثُمَّ പിന്നെ, അനന്തരം مِن نُّطۡفَةٖ ശുക്ലബിന്ദുവിൽ നിന്ന്, ഇന്ദ്രിയത്തുള്ളിയിൽനിന്ന് ثُمَّ പിന്നീട് سَوَّىٰكَ നിന്നെ അവൻ ശരിപ്പെടുത്തി رَجُلٗا ഒരു പുരുഷനായി ﴾38﴿ لَّٰكِنَّا۠ എന്നാൽ, ഞാനിതാ, പക്ഷേ ഞാൻ هُوَ അവൻ, അത്, കാര്യം ٱللَّهُ رَبِّي അല്ലാഹു എന്റെ രക്ഷിതാവാകുന്നു وَلَآ أُشۡرِكُ ഞാൻ പങ്കുചേർക്കുകയില്ല بِرَبِّيٓ എന്റെ റബ്ബിനോട്, രക്ഷിതാവിനോട് أَحَدٗا ഒരാളെയും

---

നിന്റെ ആദ്യപിതാവ് മണ്ണിൽ നിന്ന് സൃഷ്ടിക്കപ്പെട്ടു. മാത്രമല്ല, മണ്ണിൽനിന്ന് ഉൽഭവിക്കുന്ന സസ്യാദിഭക്ഷണങ്ങൾ നിന്റെ മാതാപിതാക്കൾ കഴിക്കുന്നു. അതിൽ നിന്ന് രക്തം ഉണ്ടാകുന്നു, അതിന്റെ സത്തായി ഇന്ദ്രിയം ഉണ്ടാകുന്നു, ആ ഇന്ദ്രിയ ബീജത്തിൽനിന്ന് നിന്റെ സൃഷ്ടി ഉടലെടുത്തു. അങ്ങിനെ, ഘട്ടങ്ങൾ പലതുകഴിഞ്ഞശേഷം നീ ഒരു തികഞ്ഞ മനുഷ്യനായി ഈ ലോകത്തുവന്നു. ഇതെല്ലാം ചെയ്ത സ്രഷ്ടാവിൽ– ഈ ധനസമൃദ്ധിയിലും, സുഖജീവിതത്തിലും വഞ്ചിതനായിക്കൊണ്ട്– അവിശ്വസിക്കുവാനാണോ നിന്റെ ഭാവം?! എന്നാൽ ഞാനതിന് തയ്യാറില്ല. എന്നെ സംബന്ധിച്ചിടത്തോളം: അല്ലാഹു എന്റെ റബ്ബാണ്, ഞാൻ അവന്റെ ഏകത്വത്തിൽ അചഞ്ചലമായി വിശ്വസിക്കുന്നു എന്ന് ആ സത്യവിശ്വാസിയായ ചങ്ങാതി അവനോട് പറഞ്ഞു. അദ്ദേഹം ഇങ്ങിനെ തുടർന്നു:-

وَلَوۡلَآ إِذۡ دَخَلۡتَ جَنَّتَكَ قُلۡتَ مَا شَآءَ ٱللَّهُ لَا قُوَّةَ إِلَّا بِٱللَّهِۚ إِن تَرَنِ أَنَا۠ أَقَلَّ مِنكَ مَالٗا وَوَلَدٗا ﴿٣٩﴾

**﴾39﴿ നിന്റെ (ഈ) തോട്ടത്തിൽ പ്രവേശിച്ചപ്പോൾ നിനക്ക് പറഞ്ഞുകൂടായിരുന്നോ: 'അല്ലാഹു ഉദ്ദേശിച്ചതത്രെ (ഇതെല്ലാം); അല്ലാഹുവിനെക്കൊണ്ടല്ലാതെ യാതൊരു ശക്തിയും (ആർക്കും) ഇല്ല' എന്ന്?!. നിന്നെക്കാൾ ധനവും സന്താനവും കുറഞ്ഞവനായി എന്നെ നീ കാണുന്നുവെങ്കിൽ–**

فَعَسَىٰ رَبِّيٓ أَن يُؤۡتِيَنِ خَيۡرٗا مِّن

**﴾40﴿ എന്റെ റബ്ബ് നിന്റെ തോട്ടത്തെക്കാൾ എറ്റവും നല്ലത് എനിക്ക് നൽകുവാനും, അതിന്മേൽ (നിന്റെ**

جَنَّتِكَ وَيُرْسِلَ عَلَيْهَا حُسْبَانًا مِّنَ ٱلسَّمَآءِ فَتُصْبِحَ صَعِيدًا زَلَقًا ﴿٤٠﴾

**തോട്ടത്തിന്മേൽ) ആകാശത്തുനിന്ന് ഇടിവാൾ അയക്കുവാനും അങ്ങനെ, അത് വഴുതുന്ന മൺപ്രദേശമായിത്തീരുവാനും മതി.**

أَوْ يُصْبِحَ مَآؤُهَا غَوْرًا فَلَن تَسْتَطِيعَ لَهُۥ طَلَبًا ﴿٤١﴾

**《41》 അല്ലെങ്കിൽ അതിലെ വെള്ളം വറ്റിയതായിത്തീരുകയും ചെയ്തേക്കാം; പിന്നെ അത് തേടിപ്പിടിക്കുവാൻ നിനക്ക് കഴിവുണ്ടാകുകയില്ലതന്നെ.**

《39》 وَلَوْلَا ആയിക്കൂടെ, എന്തുകൊണ്ട് ആയിക്കൂടാ إِذْ دَخَلْتَ നീ പ്രവേശിച്ചപ്പോൾ جَنَّتَكَ നിന്റെ തോട്ടത്തിൽ قُلْتَ നീ പറഞ്ഞു (പറഞ്ഞേക്കുക) مَا شَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ചത് (ആകുന്നു ഇത്) لَا قُوَّةَ ഒരു ശക്തിയുമില്ല إِلَّا بِاللَّهِ അല്ലാഹുവിനെക്കൊണ്ടല്ലാതെ إِن تَرَنِ أَنَا എന്നെ നീ കാണുന്ന പക്ഷം أَقَلَّ അധികം കുറഞ്ഞവനായി مِنكَ നിന്നെക്കാൾ مَالًا ധനം وَوَلَدًا മക്കളും, സന്താനവും 《40》 فَعَسَىٰ എന്നാൽ ആകുവാനും മതി, ആയേക്കാം رَبِّي എന്റെ രക്ഷിതാവ് أَن يُؤْتِيَنِ എനിക്ക് നൽകുവാൻ خَيْرًا ഏറ്റവും നല്ലത്, ഉത്തമം مِّن جَنَّتِكَ നിന്റെ തോട്ടത്തെക്കാൾ وَيُرْسِلَ അയക്കുകയും عَلَيْهَا അതിന്മേൽ حُسْبَانًا ഇടിവാൾ, ഇടിയമ്പ്, മഴ, ഇടിമിന്നൽ, മിന്നൽപിണർ مِّنَ السَّمَاءِ ആകാശത്തുനിന്ന് فَتُصْبِحَ അങ്ങനെ അതായിത്തീരും (തീരുക) صَعِيدًا മൺപ്രദേശം زَلَقًا വഴുതുന്ന (ചെളിമയമായ) 《41》 أَوْ يُصْبِحَ അല്ലെങ്കിൽ ആയിത്തീരും, (തീരുകയും) مَاؤُهَا അതിലെ വെള്ളം غَوْرًا വറ്റിയത് فَلَن تَسْتَطِيعَ അപ്പോൾ നിനക്ക് സാധിക്കുകയില്ല തന്നെ لَهُ അതിനെ طَلَبًا തേടിപ്പിടിക്കുവാൻ

നിന്റെ സമ്പൽസമൃദ്ധിയും, അഭിവൃദ്ധിയും കണ്ടു നീ മതിമറന്നുപോകുന്നു. ഇതെല്ലാം നിനക്ക് പ്രദാനം ചെയ്ത അല്ലാഹുവിനെ നീ ധിക്കരിക്കുന്നു. ഇതൊക്കെ അല്ലാഹു തന്നതാണ്. അവൻ ഉദ്ദേശിച്ചതേ ഉണ്ടാകൂ. എന്നിങ്ങിനെ, മിതവും മര്യാദയുമായ വാക്കുകൾ പറഞ്ഞാൽപോരേ?! ഒരുപക്ഷേ, ഇതിനെക്കാൾ നല്ല സമ്പത്ത് അല്ലാഹു എനിക്ക് തന്നുവെന്നുവരാം. അല്ലെങ്കിൽ, ഒരു ദിവസം നേരം പുലരുമ്പോഴേക്കും ഒരു വമ്പിച്ച ഇടിവർഷമുണ്ടായി നിന്റെ തോട്ടമാകെ നശിച്ചുപോയെന്നും വരാം; അതുമല്ലെങ്കിൽ, ഈ ജലം അപ്പടി വറ്റിപ്പോയെന്നു വരാം. ഇതൊന്നുംതന്നെ സംഭവിച്ചുകൂടായ്കയില്ല. അതുകൊണ്ട് കുറച്ചൊരു വിനയത്തിലും, ദൈവവിചാരത്തിലും നടക്കുകയാണ് തനിക്ക് ഉത്തമം. എന്നൊക്കെ ആ ഉപദേഷ്ടാവ് പറഞ്ഞുനോക്കുന്നു. പക്ഷേ, തോട്ടക്കാരന്റെ മനസ്സിൽ അതൊന്നും പ്രവേശിക്കുന്നില്ല. ഫലമെന്തായി? അദ്ദേഹം പറഞ്ഞതുപോലെത്തന്നെ!–

وَأُحِيطَ بِثَمَرِهِۦ

**《42》 അവന്റെ സമൃദ്ധി (മുഴുവനും, ആപത്തുകളാൽ) വലയം ചെയ്യപ്പെട്ടുപോയി!**

| | |
|---|---|
| فَأَصْبَحَ يُقَلِّبُ كَفَّيْهِ عَلَىٰ مَآ أَنفَقَ فِيهَا | അങ്ങനെ, അതിൽ ഇവൻ ചിലവിറക്കിയിരുന്നതിനെപ്പറ്റി രണ്ട് കൈപടങ്ങളും മറിച്ചുകൊണ്ടിരിക്കുക (വ്യസനിച്ച് കൈ മലർത്തുക) യായി! |
| وَهِىَ خَاوِيَةٌ عَلَىٰ عُرُوشِهَا | അവയാകട്ടെ(തോട്ടങ്ങളാകട്ടെ), അവയുടെ പന്തലുകളോടെ വീണടിഞ്ഞുകിടക്കുകയാണ്! |
| وَيَقُولُ يَٰلَيْتَنِى لَمْ أُشْرِكْ بِرَبِّىٓ أَحَدًا ﴿٤٢﴾ | അവൻ പറഞ്ഞുകൊണ്ടിരിക്കുന്നു: അഹോ! ഞാൻ എന്റെ റബ്ബിനോട് ആരെയും പങ്കുചേർക്കാതിരുന്നെങ്കിൽ നന്നായിരുന്നു! എന്ന്. |
| وَلَمْ تَكُن لَّهُۥ فِئَةٌ يَنصُرُونَهُۥ مِن دُونِ ٱللَّهِ وَمَا كَانَ مُنتَصِرًا ﴿٤٣﴾ | ﴾43﴿ അല്ലാഹുവിനെക്കൂടാതെ, അവനെ (സഹായിച്ചു) രക്ഷപ്പെടുത്തുന്ന ഒരു കൂട്ടരും അവനുണ്ടായില്ല; അവൻ സ്വയം രക്ഷപ്രാപിച്ചവനായതുമില്ല. |
| هُنَالِكَ ٱلْوَلَٰيَةُ لِلَّهِ ٱلْحَقِّ | ﴾44﴿ അവിടെ (ഇത്തരം സന്ദർഭത്തിൽ) രക്ഷാധികാരം, യഥാർത്ഥാസ്തിത്വമുള്ളവനായ അല്ലാഹുവിനുള്ളതാണ്. |
| هُوَ خَيْرٌ ثَوَابًا وَخَيْرٌ عُقْبًا ﴿٤٤﴾ | അവൻ, പ്രതിഫലം (നൽകുന്നതിൽ) ഉത്തമനായുള്ളവനും, പര്യവസാനം (ശുഭകരമാക്കുന്നതിൽ) ഉത്തമനായുള്ളവനും ആകുന്നു. |

---

﴾42﴿ وَأُحِيطَ വലയം ചെയ്യപ്പെട്ടു بِثَمَرِهِ അവന്റെ ധനസമൃദ്ധി, ഫലസമൃദ്ധി, فَأَصْبَحَ അങ്ങിനെ അവൻ ആയി يُقَلِّبُ മറിക്കുക (മലർത്തുക) كَفَّيْهِ അവന്റെ കൈപടങ്ങൾ (കൈകൾ) عَلَىٰ مَآ أَنْفَقَ അവൻ ചിലവഴിച്ചതിനെപ്പറ്റി فِيهَا ആ തോട്ടത്തിൽ وَهِيَ അതാകട്ടെ خَاوِيَةٌ വീണടിഞ്ഞുകിടക്കുന്നതാണ് عَلَىٰ عُرُوشِهَا അതിന്റെ പന്തലോടെ, പന്തലുകളുടെ മീതെ وَيَقُولُ അവൻ പറയുകയും ചെയ്യുന്നു يَالَيْتَنِي അഹോ ഞാനായിരുന്നെങ്കിൽ നന്നായിരുന്നു لَمْ أُشْرِكْ ഞാൻ പങ്ക് ചേർക്കാതെ بِرَبِّي എന്റെ റബ്ബിനോട് أَحَدًا ആരെയും, ഒരാളെയും ﴾43﴿ وَلَمْ تَكُنْ ഉണ്ടായതുമില്ല لَهُ അവന് فِئَةٌ ഒരു സംഘം, ഒരു കൂട്ടർ يَنْصُرُونَهُ അവർ അവനെ സഹായിക്കും, രക്ഷിക്കുന്ന مِنْ دُونِ اللَّهِ അല്ലാഹുവിനെക്കൂടാതെ وَمَا كَانَ അവൻ ആയതുമില്ല مُنْتَصِرًا (പ്രതികാരം ചെയ്തു) സ്വയം രക്ഷപ്രാപിക്കുന്നവൻ ﴾44﴿ هُنَالِكَ അവിടെ, ആ സ്ഥലത്ത് الْوَلَايَةُ രക്ഷാധികാരം (സഹായം

നൽകൽ) لِلَّهِ അല്ലാഹുവിനാണ് الْحَقِّ യഥാർത്ഥാസ്തിത്വമുള്ള, യഥാർത്ഥസ്ഥിരതയുള്ള هُوَ അവൻ خَيْرٌ ഉത്തമനാണ് ثَوَابًا പ്രതിഫലം (നൽകുന്നതിൽ) وَخَيْرٌ ഉത്തമനുമാണ് عُقْبًا പര്യവസാനം, അന്ത്യഫലം (ശുഭമാക്കുന്നതിൽ)

---

മേൽ വിവരിച്ച ഉപമയെസംബന്ധിച്ച് വ്യാഖ്യാതാക്കൾക്കിടയിൽ രണ്ട് അഭിപ്രായമുണ്ട്: ബനൂഇസ്റാഈലിൽ (ഇസ്റാഈൽ സന്തതികളിൽ) നടന്ന ഒരു സംഭവമാണതെന്ന് ഒരു വിഭാഗക്കാർ പറയുന്നു. ഉദാഹരണാർത്ഥം പറയപ്പെട്ട ഒരു സങ്കൽപ കഥയാണെന്നാണ് മറ്റു പലരുടെയും അഭിപ്രായം. രണ്ടായിരുന്നാലും ഉദ്ദേശ്യം വ്യക്തമാകുന്നു. ഉദാഹരണവും ഉപമയും പറയുമ്പോൾ, അതിലടങ്ങിയ പാഠമെന്താണെന്നേ നാം നോക്കേണ്ടതുള്ളൂ.

സത്യമതം സ്വീകരിക്കുന്നതും, സ്വീകരിക്കാതിരിക്കുന്നതും ജനങ്ങളുടെ ഇഷ്ടമാണ്– അതിൽ ബലാൽക്കാരമില്ല. പക്ഷേ, വിശ്വസിച്ചവരുടെ സൽക്കർമഫലം അവർ അനുഭവിക്കും; വിശ്വസിക്കാത്തവരുടെ കർമഫലം അവരും അനുഭവിക്കേണ്ടിവരും എന്ന് അല്ലാഹു ആദ്യം ഉണർത്തി. പാരത്രിക രക്ഷാശിക്ഷകളുടെയും, പ്രതിഫലങ്ങളുടെയും സാമാന്യരൂപവും വിവരിച്ചു. അതെ, സത്യനിഷേധികൾക്ക് എരിപൊരികൊള്ളുന്ന നരകാഗ്നിയും, സത്യവിശ്വാസികൾക്ക് സുഖാനുഭൂതികൾ നിറഞ്ഞ നിത്യസ്വർഗവും ആണെന്ന് പറഞ്ഞു. അതുകൊണ്ട് മതിയാക്കാതെ, സത്യനിഷേധികൾ പരലോകത്ത് മാത്രമല്ല, ഇഹലോകത്തും ദൗർഭാഗ്യകരമായ പല നാശനഷ്ടങ്ങൾക്കും വിധേയരായേക്കുമെന്ന് മറ്റൊരു താക്കീതുകൂടി നൽകുകയാണ്. താൽക്കാലിക സുഖസൗകര്യങ്ങൾ കണ്ട് അവർ വഞ്ചിതരാകരുതെന്ന് മുന്നറിയിപ്പ് നൽകുന്നു. നേരെ മറിച്ച് സത്യവിശ്വാസികളോട് അവർ തങ്ങളുടെ താൽക്കാലിക വിഷമതകളും, നിസ്സഹായതയും കണ്ടു നിരാശപ്പെടരുത്, ഐഹിക സുഖാഡംബരങ്ങൾ നിലനിൽപില്ലാത്തതാണ്, നാശത്തിലേക്ക് നീങ്ങുവാൻ ശ്രമിച്ചാൽ അവക്ക് നിമിഷങ്ങളേ താമസമുണ്ടാകുകയുള്ളൂ, മനുഷ്യന്റെ ഊക്കും ശക്തിയും അവിടെ ഫലം ചെയ്യുകയില്ല, എന്നിങ്ങനെ ഉപദേശിച്ചുകൊണ്ട് അവരെ സമാശ്വസിപ്പിക്കുകയും ചെയ്യുന്നു.

പ്രസ്തുത യാഥാർത്ഥ്യങ്ങളെ ഒരു ഉപമമൂലം വ്യക്തമാക്കിയതാണ് മുകളിൽ നാം കാണുന്നത്. അതായത്, രണ്ടാളുകൾ: ഒരാൾക്ക് സുഖസൗകര്യങ്ങളെല്ലാം തികഞ്ഞിട്ടുണ്ട്. മറ്റേവന് ഒന്നുമില്ല. ആദ്യത്തെവൻ വഞ്ചിതനാകുന്നു, രണ്ടാമത്തെവനെ അവൻ നിസ്സാരനായിക്കാണുന്നു. അഹങ്കാരത്തോടെ അതിരുവിട്ട് പലതും അവൻ അവനോട് പറയുന്നു. അതേസമയത്ത് രണ്ടാമത്തെവൻ അവനെ ഉപദേശിക്കുന്നു: ഇതെല്ലാം കണ്ട് നീ വഞ്ചിതനാകേണ്ടതില്ല, ഞൊടിയിടകൊണ്ട് ഇതൊക്കെ നാശപ്പെട്ടുപോയിക്കൂടെന്നില്ല എന്നൊക്കെ. മറ്റവനത് പരിഹാസ്യമായി ഗണിക്കുന്നു. അതാ, പെട്ടെന്നൊരു പ്രഭാതം! അവനെ അഹങ്കാരഭരിതനാക്കിയ തോട്ടങ്ങളും, ധനവിഭവങ്ങളുമെല്ലാം തകർന്നുതരിപ്പണമായിത്തീർന്നു! അവന്റെ അഹങ്കാരം അതാ, നിൽക്കുന്നു! ആശകൾ നശിക്കുന്നു! ഖേദിച്ചു കൈമലർത്തുന്നു! ഇതാണ് ഉപമയുടെ ചുരുക്കം.

അഹങ്കാരിയായ തോട്ടക്കാരനെപ്പോലെ, മക്കയിലെ ക്വുറൈശി പ്രധാനികളെയും, അവരെപ്പോലെയുള്ള ഇതര ധിക്കാരികളെയും കരുതാം. അബലരും നിർധനരുമായ സത്യവിശ്വാസികളെ, ആ സാധുസഹോദരന്റെ പക്ഷക്കാരായും ഗണിക്കാം. മേൽകണ്ട തോട്ടത്തിന്റെ ചിത്രീകരണം അറബികളെ സംബന്ധിച്ചിടത്തോളം വളരെ അനുയോജ്യമായതാണ്. സിരിയായിലെ മുന്തിരിത്തോട്ടങ്ങൾപോലെയുള്ള രണ്ട് വമ്പിച്ച തോട്ടങ്ങൾ.

ചുറ്റുപാടും ഈത്തപ്പനകൾ തലപൊക്കി നിൽക്കുന്നു. തോട്ടത്തിന്റെ ഏത് ഭാഗത്തും വെള്ളം എത്തിക്കുന്ന തോടുകൾ മദ്ധ്യത്തിലും. ഇരുകരകളിലും, ചാഞ്ചാടിക്കളിച്ചു കൊണ്ടിരിക്കുന്ന കൃഷിപ്പാടങ്ങൾ. ഇതിലപ്പുറം അറബികൾക്കിടയിൽ സുഖൈശ്വര്യങ്ങൾക്കുള്ള ഉപാധികളായി മറ്റെന്താണുള്ളത്?! എന്നാൽ, തോട്ടക്കാരെ മാത്രം ബാധിക്കുന്ന ഒരു ഉപമയല്ല ഇത്. ക്ഷേമൈശ്വര്യങ്ങൾ വേണ്ടത്ര ലഭിച്ച് അഹങ്കാരികളും, ആഡംബരപ്രിയരുമായി മതിമറന്ന് കഴിഞ്ഞുകൂടുന്ന ഏവനെയും താക്കീത് ചെയ്യുന്ന ഒരു ഉദാഹരണമത്രെ ഇത്. ഭൗതിക വസ്തുക്കളുടെയും ഐഹിക ജീവിതത്തിന്റെയും മൊത്തത്തിലുള്ള ഒരു ഉദാഹരണം അടുത്ത വചനത്തിൽ വിവരിക്കുന്നു:-

## വിഭാഗം - 6

وَٱضْرِبْ لَهُم مَّثَلَ ٱلْحَيَوٰةِ ٱلدُّنْيَا كَمَآءٍ أَنزَلْنَـٰهُ مِنَ ٱلسَّمَآءِ فَٱخْتَلَطَ بِهِۦ نَبَاتُ ٱلْأَرْضِ فَأَصْبَحَ هَشِيمًا تَذْرُوهُ ٱلرِّيَـٰحُ ۗ

**《45》 (നബിയേ) ഐഹിക ജീവിതത്തിന്റെ ഉപമ അവർക്ക് നീ വിവരിച്ചു കൊടുക്കുക: (അത്) ഒരു വെള്ളം പോലെയാണ്: ആകാശത്തു നിന്ന് നാം അത് (മഴയായി) ഇറക്കുന്നു; എന്നിട്ട്, ഭൂമിയിലെ സസ്യവർഗം അതുമൂലം (തഴച്ചുവളർന്ന്) ഇടതിങ്ങി വരുന്നു; എന്നിട്ട് അത്, കാറ്റുകൾ പാററിക്കളയുന്ന തുരുമ്പായിത്തീരുന്നു.**

وَكَانَ ٱللَّهُ عَلَىٰ كُلِّ شَىْءٍ مُّقْتَدِرًا ﴿٤٥﴾

**അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.**

ٱلْمَالُ وَٱلْبَنُونَ زِينَةُ ٱلْحَيَوٰةِ ٱلدُّنْيَا ۖ وَٱلْبَـٰقِيَـٰتُ ٱلصَّـٰلِحَـٰتُ خَيْرٌ عِندَ رَبِّكَ ثَوَابًا وَخَيْرٌ أَمَلًا ﴿٤٦﴾

**《46》 ധനവും മക്കളും ഐഹിക ജീവിതത്തിന്റെ അലങ്കാരമാകുന്നു.**

**നല്ലതായ ശാശ്വതകാര്യങ്ങളത്രെ, നിന്റെ റബ്ബിന്റെ അടുക്കൽ പ്രതിഫലത്തിൽ ഗുണമേറിയതും; പ്രത്യാശക്ക് ഗുണമായുള്ളതും.**

---

《45》 وَاضْرِبْ നീ വിവരിച്ചുകൊടുക്കുക لَهُمْ അവർക്ക് مَثَلَ ഉദാഹരണം, ഉപമ الْحَيَاةِالدُّنْيَا ഐഹിക ജീവിതത്തിന്റെ, ഇഹലോകജീവിതത്തിന്റെ كَمَاءٍ ഒരു വെള്ളം പോലെ أَنْزَلْنَاهُ നാം അത് ഇറക്കി مِنَ السَّمَاءِ ആകാശത്തുനിന്ന് فَاخْتَلَطَ എന്നിട്ട് ഇടതിങ്ങി (തഴച്ചുകൂടി) കലർന്നു بِهِ അതിനാൽ, അതുകൊണ്ട് نَبَاتُالْأَرْضِ ഭൂമിയിലെ സസ്യങ്ങൾ (സസ്യവർഗം) فَأَصْبَحَ എന്നിട്ട് അതായി هَشِيمًا തുരുമ്പ് تَذْرُوهُ അതിനെ പാറ്റിക്കൊണ്ടിരിക്കും الرِّيَاحُ കാറ്റുകൾ وَكَانَاللَّهُ അല്ലാഹു ആകുന്നു عَلَى كُلِّشَيْءٍ എല്ലാ

കാര്യത്തിനും مُقْتَدِرًا കഴിവുള്ളവൻ ﴾46﴿ الْمَالُ ധനം وَالْبَنُونَ മക്കളും زِينَةُ അലങ്കാരമാണ് الْحَيَاةِالدُّنْيَا ഐഹിക ജീവിതത്തിന്റെ وَالْبَاقِيَاتُ ശാശ്വതമായവ, നിലനിൽക്കുന്നവ, അവശേഷിക്കുന്നവ (കർമങ്ങൾ) الصَّالِحَاتُ നല്ലതായ خَيْرٌ ഗുണമേറിയതാണ്, നല്ലതാണ്, ഉത്തമമാണ് عِنْدَرَبِّكَ നിന്റെ റബ്ബിന്റെ അടുക്കൽ ثَوَابًا പ്രതിഫലത്തിൽ وَخَيْرٌ നല്ലതുമാണ് أَمَلًا പ്രത്യാശക്ക്

ഐഹികജീവിതവും അതിലെ സുഖസന്തോഷങ്ങളുമെല്ലാം താൽക്കാലികമത്രെ. ആ നിലക്കുള്ള വിലമാത്രമെ അതിന് കൽപിക്കാവൂ. ധനവും സന്താനങ്ങളും നല്ല മാർഗത്തിൽ ഉപയോഗപ്പെടുത്താത്തപക്ഷം, അതുകൊണ്ട് ഗുണത്തെക്കാളേറെ ദോഷമാണുണ്ടാവുക. സൽക്കർമങ്ങളായി ഈ ലോകത്തുവെച്ച് എന്തുചെയ്യുന്നുവോ അതിന് മാത്രമെ നിലനിൽപും യഥാർത്ഥഫലവും ലഭിക്കുകയുള്ളൂ. ഈ യാഥാർത്ഥ്യങ്ങളെ വ്യക്തമാക്കുന്ന ഒരു ഉപമയാണ് നാം ഈ വചനത്തിൽ കാണുന്നത്. ഹൃദയാകർഷകങ്ങളായ ഭൗതിക കാഴ്ചപ്പാടുകളുടെ ഉള്ളുകള്ളി വേണ്ടതുപോലെ പരിശോധിച്ചാൽ ഈ വാസ്തവം ആർക്കും മനസ്സിലാക്കാം. പ്രപഞ്ചകർത്താവായ സർവശക്തൻ നിശ്ചയിച്ചുവെച്ച സമയം വന്നുകഴിഞ്ഞാൽ പിന്നെ, ഒരു നിമിഷനേരവും അതിന് ശേഷിപ്പില്ല.

وَيَوْمَ نُسَيِّرُ ٱلْجِبَالَ وَتَرَى ٱلْأَرْضَ بَارِزَةً وَحَشَرْنَٰهُمْ فَلَمْ نُغَادِرْ مِنْهُمْ أَحَدًا ﴿٤٧﴾

**﴾47﴿ പർവ്വതങ്ങളെ (തൽസ്ഥാനങ്ങളിൽനിന്ന്) നാം ചലിപ്പിക്കുകയും, ഭൂമിയെ വെളിപ്പെട്ടതായി [നഗ്നമായി] നിനക്ക് കാണുമാറാവുകയും അവരെ [മനുഷ്യരെ] നാം ഒരുമിച്ചുകൂട്ടി അവരിൽനിന്ന് ഒരാളെയും വിട്ടുകളയാതിരിക്കുകയും ചെയ്യുന്ന ദിവസം:**

وَعُرِضُوا۟ عَلَىٰ رَبِّكَ صَفًّا

**﴾48﴿ നിന്റെ രക്ഷിതാവിന്റെ അടുക്കൽ (അന്ന്) അവർ അണിയായി (നിറുത്തി) കാണിക്കപ്പെടുകയും ചെയ്യുന്നതാണ്,**

لَّقَدْ جِئْتُمُونَا كَمَا خَلَقْنَٰكُمْ أَوَّلَ مَرَّةٍۭ ۚ بَلْ زَعَمْتُمْ أَلَّن نَّجْعَلَ لَكُم مَّوْعِدًا ﴿٤٨﴾

**(നാം അവരോട് പറയും:) ആദ്യപ്രാവശ്യം നാം നിങ്ങളെ സൃഷ്ടിച്ച പ്രകാരം നിങ്ങൾ നമ്മുടെ അടുക്കൽ വന്നിരിക്കുകയാണ്; പക്ഷേ, (ഇങ്ങിനെ) ഒരു നിശ്ചിത സമയം നിങ്ങൾക്ക് നാം ഏർപ്പെടുത്തുന്നതേയല്ല എന്ന് നിങ്ങൾ ജൽപിക്കുകയുണ്ടായി.**

وَوُضِعَ ٱلْكِتَٰبُ

**﴾49﴿(ഓരോരുത്തന്റെ കൈയിലും അവന്റെ നന്മ തിന്മകൾ രേഖപ്പെടുത്തിയ) പുസ്തകം വെക്കപ്പെടും;**

فَتَرَى ٱلْمُجْرِمِينَ مُشْفِقِينَ مِمَّا فِيهِ وَيَقُولُونَ يَـٰوَيْلَتَنَا مَالِ هَـٰذَا ٱلْكِتَـٰبِ لَا يُغَادِرُ صَغِيرَةً وَلَا كَبِيرَةً إِلَّآ أَحْصَىٰهَا ۚ

**അപ്പോൾ, അതിൽ ഉൾക്കൊള്ളുന്നതിനെ സംബന്ധിച്ച് ഭയവിഹ്വലരായിക്കൊണ്ട് കുറ്റവാളികളെ നിനക്ക് കാണാവുന്നതാണ്. അവർ പറയും: അഹോ! ഞങ്ങളുടെ കഷ്ടം! എന്താണ് ഈ പുസ്തകത്തിന്? ചെറിയതോ വലിയതോ ആയ ഒന്നും തന്നെ ക്ളിപ്തപ്പെടുത്താതെ അത് വിട്ടുകളയുന്നില്ലല്ലോ!**

وَوَجَدُوا۟ مَا عَمِلُوا۟ حَاضِرًا ۗ

**അവർ എന്ത് പ്രവർത്തിച്ചുവോ അത് (അവരുടെ മുമ്പിൽ) ഹാജറുള്ളതായി അവർ കണ്ടെത്തുന്നതുമാണ്.**

وَلَا يَظْلِمُ رَبُّكَ أَحَدًا ﴿٤٩﴾

**നിന്റെ റബ്ബ് ആരോടും അനീതി ചെയ്യുകയില്ല.**

---

﴾47﴿ وَيَوْمَ نُسَيِّرُ നാം ചലിപ്പിക്കുന്ന (നീക്കിക്കളയുന്ന) ദിവസം الْجِبَالَ പർവ്വതങ്ങളെ, മലകളെ وَتَرَى നീ കാണുമാറാകുകയും الْأَرْضَ ഭൂമിയെ بَارِزَةً വെളിവായി, നഗ്നമായി (സമനിരപ്പായി തെളിഞ്ഞുകാണുന്ന) وَحَشَرْنَاهُمْ നാം അവരെ ഒരുമിച്ച് കൂട്ടുകയും ചെയ്യും فَلَمْ نُغَادِرْ അപ്പോൾ നാം വിട്ടുകളയുകയില്ല مِنْهُمْ അവരിൽ നിന്ന് أَحَدًا ആരെയും, ഒരാളെയും ﴾48﴿ وَعُرِضُوا അവർ കാണിക്കപ്പെടും, (അവരെ കൊണ്ടുവരും) عَلَىٰ رَبِّكَ നിന്റെ രക്ഷിതാവിന്റെ അടുക്കൽ صَفًّا അണിയായി لَقَدْ جِئْتُمُونَا തീർച്ചയായും നിങ്ങൾ നമ്മുടെ അടുക്കൽ വന്നിരിക്കുന്നു كَمَا خَلَقْنَاكُمْ നാം നിങ്ങളെ സൃഷ്ടിച്ചപോലെ أَوَّلَ مَرَّةٍ ആദ്യപ്രാവശ്യം, ഒന്നാം പ്രാവശ്യം بَلْ പക്ഷേ, എങ്കിലും, എന്നാൽ زَعَمْتُمْ നിങ്ങൾ ജൽപിച്ചു أَلَّن نَّجْعَلَ നാം ഏർപ്പെടുത്തുകയില്ലതന്നെ എന്ന്, നിശ്ചയിക്കുകയില്ലെന്ന് لَكُم നിങ്ങൾക്ക് مَّوْعِدًا ഒരു നിശ്ചിത സമയം (ഹാജറാകുന്ന സമയം) ﴾49﴿ وَوُضِعَ വെക്കപ്പെടുകയും ചെയ്യും الْكِتَابُ പുസ്തകം, ഗ്രന്ഥം فَتَرَى അപ്പോൾ നിനക്ക് കാണാം, നീ കാണും الْمُجْرِمِينَ കുറ്റവാളികളെ مُشْفِقِينَ പേടിച്ചവരായി, ഭയവിഹ്വലരായി مِمَّا فِيهِ അതിൽ ഉള്ളതിനെപറ്റി وَيَقُولُونَ അവർ പറയുകയും ചെയ്യും يَا وَيْلَتَنَا അഹോ! ഞങ്ങളുടെ കഷ്ടമേ, നാശമേ مَا എന്താണ് لِهَٰذَا الْكِتَابِ ഈ പുസ്തകത്തിന് لَا يُغَادِرُ അത് വിട്ടുകളയുന്നില്ല صَغِيرَةً ഒരു ചെറിയ കാര്യവും وَلَا كَبِيرَةً ഒരു വലിയ കാര്യവും (വിട്ടുകളയുന്നില്ല) إِلَّا أَحْصَاهَا അതിനെ ക്ളിപ്തപ്പെടുത്താതെ, കൃത്യമായി രേഖപ്പെടുത്താതെ وَوَجَدُوا അവർ കണ്ടെത്തുകയും ചെയ്യും مَا عَمِلُوا അവർ പ്രവർത്തിച്ചത്, അവർ എന്ത് പ്രവർത്തിച്ചുവോ അത് حَاضِرًا സന്നിഹിതമായി, തയ്യാറായി وَلَا يَظْلِمُ അക്രമം ചെയ്യുകയില്ല അനീതി കാണിക്കയില്ല رَبُّكَ നിന്റെ രക്ഷിതാവ്

أَحَدًا ആരെയും, ഒരാളെയും, ആരോടും

47-ാം വചനത്തിൽ പർവ്വതങ്ങളെ നടത്തുമെന്ന് പറഞ്ഞത്, ലോകാവസാന സമയത്തുണ്ടാകുന്ന അതിഭയങ്കരങ്ങളായ സംഭവ വികാസങ്ങളിൽപെട്ടതാകുന്നു. തുടർന്നുകൊണ്ട് ജനങ്ങളെയെല്ലാം പുനർജീവിപ്പിച്ചു വിചാരണാനിലയത്തിലേക്ക് കൊണ്ടുവരുന്നതും, ഓരോരുത്തരുടെയും നന്മതിന്മകൾ രേഖപ്പെടുത്തപ്പെട്ട ഏടുകൾ അവരവരുടെ കയ്യിൽ നൽകപ്പെടുന്നതും, അല്ലാഹുവിന്റെ തിരുസന്നിധിയിൽ എല്ലാവരും വിചാരണക്ക് കൊണ്ടുവരപ്പെടുന്നതും വിവരിക്കുന്നു. ആ സന്ദർഭത്തിൽ, അവിശ്വാസികളും പാപികളുമായ ആളുകളുടെ വ്യസനവും ഖേദവും അതിരറ്റതായിരിക്കും. ഇവ ഓരോന്നിനെക്കുറിച്ചും തുടർന്നുള്ള സൂറത്തുകളിൽ വിശദമായി വിവരിക്കുന്നുണ്ട്.

ധനം, സ്വാധീനം മുതലായവ ലഭിച്ചതുനിമിത്തം സത്യത്തെ ധിക്കരിച്ചുവരുന്ന അഹങ്കാരികളെപ്പറ്റി വിവരിച്ച ശേഷം, ആഭിജാത്യത്തിന്റെയും വർഗമാഹാത്മ്യത്തിന്റെയും പേരിൽ ദൈവകൽപനയെ ധിക്കരിച്ച ഇബ്‌ലീസിനെക്കുറിച്ച് അടുത്ത വചനത്തിൽ അല്ലാഹു ഓർമപ്പെടുത്തുന്നു. മനുഷ്യന്റെ ജന്മശത്രുവായ അവന്റെ ദുഷ്പ്രേരണകളെ സദാസൂക്ഷിച്ചുകൊള്ളേണ്ടതുണ്ടെന്ന് അനുസ്മരിപ്പിക്കുകയും ചെയ്യുന്നു:-

## വിഭാഗം - 7

وَإِذْ قُلْنَا لِلْمَلَٰٓئِكَةِ ٱسْجُدُوا۟ لِءَادَمَ فَسَجَدُوٓا۟ إِلَّآ إِبْلِيسَ كَانَ مِنَ ٱلْجِنِّ فَفَسَقَ عَنْ أَمْرِ رَبِّهِۦٓ ۗ

**《50》 (ഓർക്കുക:) നാം മലക്കുകളോട്: നിങ്ങൾ ആദമിന് സുജൂദ് ചെയ്യുവിൻ (തല കുനിക്കുവിൻ) എന്ന് പറഞ്ഞപ്പോൾ, അവർ സുജൂദ് ചെയ്തു- ഇബ്‌ലീസ് ഒഴികെ; അവൻ ജിന്നുവർഗത്തിൽ പെട്ടവനായിരുന്നു; അതിനാൽ, അവൻ തന്റെ രക്ഷിതാവിന്റെ കൽപനയെ ധിക്കരിച്ചുകളഞ്ഞു.**

أَفَتَتَّخِذُونَهُۥ وَذُرِّيَّتَهُۥٓ أَوْلِيَآءَ مِن دُونِى وَهُمْ لَكُمْ عَدُوٌّۢ ۚ

**എന്നിരിക്കെ, നിങ്ങൾ എന്നെവിട്ട് അവനെയും, അവന്റെ സന്തതികളെയും കാര്യകർത്താക്കളാക്കുന്നുവോ? അവരാകട്ടെ, നിങ്ങൾക്ക് ശത്രുക്കളുമാണ്!**

بِئْسَ لِلظَّٰلِمِينَ بَدَلًا ﴿٥٠﴾

**അക്രമികൾക്ക് (സ്വീകരിക്കുവാൻ) പകരം കിട്ടിയത് വളരെ മോശമത്രെ!**

۞ مَّآ أَشْهَدتُّهُمْ خَلْقَ ٱلسَّمَٰوَٰتِ وَٱلْأَرْضِ وَلَا خَلْقَ أَنفُسِهِمْ

**《51》 ആകാശങ്ങളെയും, ഭൂമിയെയും സൃഷ്ടിച്ചതിനാകട്ടെ, അവരെത്തന്നെ സൃഷ്ടിച്ചതിനാകട്ടെ, നാം അവരെ സാക്ഷിയാക്കിയിട്ടില്ല.**

وَمَا كُنتُ مُتَّخِذَ ٱلۡمُضِلِّينَ عَضُدٗا ﴿٥١﴾

**വഴിപിഴപ്പിക്കുന്നവരെ ഞാൻ സഹായകരായി സ്വീകരിക്കുന്നവനല്ല തന്നെ.**

---

﴾50﴿ وَإِذۡقُلۡنَا നാം പറഞ്ഞപ്പോൾ لِلۡمَلَٰٓئِكَةِ മലക്കുകളോട് اسۡجُدُوا നിങ്ങൾ സുജൂദ് ചെയ്യുവിൻ, തലകുനിക്കുവിൻ لِآدَمَ ആദമിന് فَسَجَدُوا അപ്പോൾ അവർ സുജൂദ് ചെയ്തു إِلَّا إِبۡلِيسَ ഇബ്‌ലീസ് ഒഴികെ كَانَ അവനായിരുന്നു مِنَ الۡجِنِّ ജിന്നുവർഗത്തിൽ (പെട്ട വൻ) فَفَسَقَ അതിനാൽ അവൻ ധിക്കരിച്ച് عَنۡ أَمۡرِ കൽപനയെ رَبِّهِ തന്റെ രക്ഷിതാവിന്റെ أَفَتَتَّخِذُونَهُ എന്നിരിക്കെ നിങ്ങൾ അവനെ ആക്കുകയോ? وَذُرِّيَّتَهُ അവന്റെ സന്താനങ്ങളെയും أَوۡلِيَآءَ കാര്യകർത്താക്കൾ, ബന്ധുക്കൾ, രക്ഷാധികാരികൾ مِن دُونِي എന്നെ വിട്ട്, എനിക്ക് പുറമെ, എന്നെക്കൂടാതെ وَهُمۡ അവരാകട്ടെ لَكُمۡ നിങ്ങൾക്ക് عَدُوٌّ ശത്രുവാണ് بِئۡسَ വളരെ മോശമാകുന്നു لِلظَّٰلِمِينَ അക്രമികൾക്ക് بَدَلًا പകരം (കിട്ടിയത്) ﴾51﴿ مَّآ أَشۡهَدتُّهُمۡ നാം അവരെ സാക്ഷിയാക്കിയിട്ടില്ല, സാക്ഷ്യപ്പെടുത്തിയിട്ടില്ല خَلۡقَ السَّمَٰوَاتِ ആകാശങ്ങളെ സൃഷ്ടിച്ചതിന് وَالۡأَرۡضِ ഭൂമിയെയും وَلَا خَلۡقَ സൃഷ്ടിച്ചതിനുമില്ല أَنفُسِهِمۡ അവരെത്തന്നെ وَمَا كُنتُ ഞാനാകുന്നതുമല്ല, ഞാനല്ലതാനും مُتَّخِذَ الۡمُضِلِّينَ വഴിപിഴപ്പിക്കുന്നവരെ ആക്കുന്നവൻ (സ്വീകരിക്കുന്നവൻ) عَضُدًا സഹായകന്മാരായി, സഹായമായി

---

ആദം നബി (അ) നെ സൃഷ്ടിച്ചശേഷം, മനുഷ്യവർഗത്തിന്റെ ഔന്നത്യം സ്ഥാപിക്കുവാനായി അദ്ദേഹത്തിന് തലകുനിച്ച് സുജൂദ് ചെയ്യണമെന്ന് അല്ലാഹു മലക്കുകളോട് കൽപിച്ചു. കൽപന ഇബ്‌ലീസിന് ബാധകമായിരുന്നു. എന്നാൽ, അവന്റെ വർഗീയ ദുരഹങ്കാരം അവനെ വഞ്ചിച്ചു. അഗ്നിയാൽ സൃഷ്ടിക്കപ്പെട്ട ഞാൻ മണ്ണുകൊണ്ട് സൃഷ്ടിക്കപ്പെട്ടവന് തല കുനിക്കുകയോ? എന്ന് പറഞ്ഞു അവൻ കൽപന നിരസിച്ചു കളഞ്ഞു; അല്ലാഹുവിന്റെ കോപശാപത്തിന് ഇരയാകുകയും ചെയ്തു. അതോടെ അവൻ മനുഷ്യന്റെ ജന്മശത്രുവായിത്തീർന്നു. മനുഷ്യനാകട്ടെ, ഇതെല്ലാം വിസ്മരിച്ചുകൊണ്ട് അവനെയും, അവന്റെ വർഗക്കാരെയും കാര്യകർത്താക്കളായി സ്വീകരിച്ചുവരുന്നു! അവരുടെ ദുഷ്പ്രേരണകൾക്ക് വശംവദരായി പിഴച്ചുപോവുകയും ചെയ്യുന്നു! മനുഷ്യന്റെ ഈ ദുരവസ്ഥയെക്കുറിച്ചുള്ള ആക്ഷേപവും അത്ഭുതവുമാണ് അല്ലാഹു വെളിപ്പെടുത്തുന്നത്. ഈ സംഭവം ഖുർആനിൽ പലേടത്തും വിവരിച്ചിട്ടുള്ളതാണ്. സൂറഃ ത്വാഹയിൽ കൂടുതൽ വിവരം കാണാം.

ആകാശഭൂമികളെയോ മറ്റോ സൃഷ്ടിച്ചതിലൊന്നും തന്നെ, പിശാചിനും അവന്റെ സന്തതികൾക്കും യാതൊരു തരത്തിലുള്ള ഇടപെടലും, പങ്കും ഉണ്ടായിട്ടില്ല; ഉണ്ടാകുകയുമില്ല. അങ്ങനെ വല്ല തരത്തിലുള്ള ഒരു പങ്കും അവർക്കുണ്ടായിരുന്നുവെങ്കിൽ, അവരുടെ ദുരുപദേശങ്ങൾക്ക് വിധേയരാകുന്നതിൽ മനുഷ്യന് എന്തെങ്കിലും ന്യായമുണ്ടാകുമായിരുന്നു. എനി, പിശാചിനെ ബന്ധുവും കാര്യകർത്താവുമായി സ്വീകരിക്കുന്നവർക്ക് ലഭിക്കുന്ന ഫലമാകട്ടെ, അതെത്രമാത്രം മോശപ്പെട്ടതായിരിക്കുമെന്ന് താഴെ പറയുന്നതിൽ നിന്ന് മനസ്സിലാക്കാം:-

وَيَوْمَ يَقُولُ نَادُواْ شُرَكَآءِىَ ٱلَّذِينَ زَعَمْتُمْ فَدَعَوْهُمْ فَلَمْ يَسْتَجِيبُواْ لَهُمْ

**﴾52﴿ (അല്ലാഹു അക്രമികളോടായി:) നിങ്ങൾ ജൽപിച്ചുകൊണ്ടിരുന്ന എന്റെ പങ്കുകാരെ വിളിച്ചുകൊൾവിൻ എന്ന് പറയുന്ന ദിവസം (ഓർക്കുക)!- അപ്പോൾ അവർ അവരെ വിളി(ച്ചു നോ)ക്കുന്നതാണ്: എന്നാൽ അവർ അവർക്ക് ഉത്തരം നൽകുന്നതല്ല.**

وَجَعَلْنَا بَيْنَهُم مَّوْبِقًا ﴿٥٢﴾

**നാം (അല്ലാഹു) അവർക്കിടയിൽ ഒരു അപകടസ്ഥലം ഏർപ്പെടുത്തുന്നതുമാണ്.**

وَرَءَا ٱلْمُجْرِمُونَ ٱلنَّارَ فَظَنُّوٓاْ أَنَّهُم مُّوَاقِعُوهَا

**﴾53﴿ കുറ്റവാളികൾ നരകത്തെ (നേരിൽ) കാണും, അപ്പോൾ അവർക്ക് വിചാരം വരും (മനസ്സിലാകും): നിശ്ചയമായും തങ്ങൾ അതിൽ അകപ്പെട്ടുപോകുന്നവരാണെന്ന്.**

وَلَمْ يَجِدُواْ عَنْهَا مَصْرِفًا ﴿٥٣﴾

**അതിൽ നിന്ന് തിരിഞ്ഞു പോകുവാനുള്ള ഒരു മാർഗവും അവർ കണ്ടെത്തുന്നതുമല്ല.**

---

﴾52﴿ وَيَوْمَ يَقُولُ അവൻ പറയുന്ന ദിവസം نَادُوا നിങ്ങൾ വിളിക്കുവിൻ شُرَكَايِيَ എന്റെ പങ്കുകാരെ الَّذِينَ زَعَمْتُمْ നിങ്ങൾ ജൽപിച്ചിരുന്നവരായ فَدَعَوْهُمْ അപ്പോൾ അവർ അവരെ വിളിക്കും فَلَمْ يَسْتَجِيبُوا എന്നാൽ അവർ ഉത്തരം നൽകുകയില്ല لَهُمْ അവർക്ക് وَجَعَلْنَا നാം ഏർപ്പെടുത്തുകയും ചെയ്യും, ആക്കുകയും ചെയ്യും بَيْنَهُمْ അവർക്കിടയിൽ مَوْبِقًا ഒരു അപകടസ്ഥലം ﴾53﴿ وَرَأَى الْمُجْرِمُونَ കുറ്റവാളികൾ കാണും النَّارَ നരകം فَظَنُّوا അപ്പോൾ വിചാരം വരും, (അവർക്ക് മനസ്സിലാകും) أَنَّهُمْ مُوَاقِعُوهَا അവർ അതിൽ അകപ്പെടുന്നവരാണെന്ന് وَلَمْ يَجِدُوا അവർ കണ്ടെത്തുകയില്ല, അവർക്ക് കിട്ടുകയില്ല عَنْهَا അതിൽ നിന്ന് مَصْرِفًا തിരിഞ്ഞുപോകുവാനുള്ള സ്ഥലം (മാർഗം)

---

പരലോകവിശ്വാസവും, നരകശിക്ഷയെക്കുറിച്ചുള്ള ഭയവും ഇല്ലാതിരുന്ന അവർ, നരകം ഇപ്പോൾ കണ്ണിൽ കാണുകയാണ്. അത് യഥാർത്ഥംതന്നെയാണെന്നും, തങ്ങൾക്ക് അതിൽനിന്ന് രക്ഷയില്ലെന്നും അവർക്കിപ്പോൾ ശരിക്കും ബോധ്യമായിരിക്കുന്നു. നിഷേധത്തിന്റെ ലാഞ്ഛനപോലും അവരിൽ ഇല്ലതന്നെ.

## വിഭാഗം - 8

وَلَقَدْ صَرَّفْنَا فِى هَٰذَا ٱلْقُرْءَانِ

**﴾54﴿ തീർച്ചയായും, ജനങ്ങൾക്ക്**

لِلنَّاسِ مِن كُلِّ مَثَلٍ ۚ وَكَانَ ٱلْإِنسَٰنُ أَكْثَرَ شَىْءٍ جَدَلًا ﴿٥٤﴾

**വേണ്ടി എല്ലാ (വക) ഉപമകളെയും ഈ ക്വുർആനിൽ നാം വിവിധ തരത്തിൽ വിവരിച്ചിട്ടുണ്ട്.**

**മനുഷ്യൻ, ഏത് വസ്തുവെക്കാളുമധികം തർക്ക (സ്വഭാവ) മുള്ളവനാകുന്നു.**

﴾54﴿ وَلَقَدْ തീർച്ചയായും صَرَّفْنَا നാം വിവിധ രൂപത്തിൽ വിവരിച്ചിരിക്കുന്നു فِي هَٰذَا الْقُرْآنِ ഈ ക്വുർആനിൽ لِلنَّاسِ ജനങ്ങൾക്കുവേണ്ടി مِن كُلِّ مَثَلٍ എല്ലാ(വിധ) ഉപമകളിൽ നിന്നും وَكَانَ الْإِنسَانُ മനുഷ്യൻ ആകുന്നു أَكْثَرَ شَيْءٍ ഏത് വസ്തുവിലും കൂടുതലുള്ളവൻ جَدَلًا തർക്കം (തർക്കസ്വഭാവം, തർക്കവാസന)

ക്വുർആന്റെ വിവരണരീതി ഒരു പ്രത്യേക തരത്തിലുള്ളതാകുന്നു. അതിന്റേതായ ഒരു ശൈലിയും, പ്രതിപാദന രീതിയുമാണ് അതിനുള്ളത്. ശാസ്ത്ര ഗ്രന്ഥങ്ങൾ, സാഹിത്യകൃതികൾ, ചരിത്ര പുസ്തകങ്ങൾ മുതലായവപോലെയുള്ള ഒരു സമ്പ്രദായം അത് സ്വീകരിച്ചിട്ടില്ല. വിഷയങ്ങളെ അടിസ്ഥാനമാക്കി അദ്ധ്യായങ്ങൾ, പർവങ്ങൾ, പംക്തികൾ എന്നിവയൊന്നും നിർണയിക്കുക അതിന് പതിവില്ല. അതിന്റെ വിവരണരീതിയെ സംബന്ധിച്ച് എത്രയോ മഹാന്മാർ നീണ്ടുനീണ്ട ലേഖനങ്ങളും, ഗ്രന്ഥങ്ങളും രചിച്ചുകഴിഞ്ഞിട്ടുള്ളതാണ്. ചുരുങ്ങിയ വാചകങ്ങളിൽ അതിന്റെ സാക്ഷാൽ സ്വഭാവം വരഞ്ഞു കാണിക്കുക സാദ്ധ്യമല്ല.

ഉപദേശം, നിർദ്ദേശം, നിയമം, ചരിത്രം, കഥ, ഉപമ, സംഭവം, സുവിശേഷം, താക്കീത്, പ്രകൃതിവർണന, ചിന്താപാഠം, ദൃഷ്ടാന്തം എന്നിങ്ങിനെ പലതും ഇടകലർന്നും, ഒന്നൊന്നിനെതുടർന്നും കാണാം. ഒരേ കാര്യംതന്നെ– ഒരേ സംഭവംതന്നെ– ഒന്നിലധികം സ്ഥലത്ത് ആവർത്തിച്ചാവർത്തിച്ചു വിവരിക്കും. പക്ഷേ, ഓരോ സ്ഥലത്തും മറ്റേ സ്ഥലത്ത് കാണപ്പെടാത്ത സവിശേഷതയോടുകൂടിയായിരിക്കും അത്. ഒരിടത്ത് സംക്ഷിപ്തമാണെങ്കിൽ, വേറൊരിടത്തു സവിസ്തരമായിരിക്കും. സജ്ജനങ്ങളുടെ പുണ്യഫലങ്ങൾ വിവരിക്കുമ്പോൾ ദുർജ്ജനങ്ങളുടെ ദുഷ്ഫലങ്ങളും വിവരിക്കുന്നത് കാണാം. ചെറുതും, വലുതും, സങ്കൽപവും, സംഭവിച്ചതുമായ ഉപമകളും ഇടക്കിടെ സാധാരണമാണ്. നിയമവശങ്ങളെക്കാൾ ധാർമികവശത്തിന്നാണ് കൂടുതൽ പ്രാധാന്യം കാണുക. ചുരുക്കിപറഞ്ഞാൽ, ബുദ്ധിയും ചിന്തയുമുള്ള മനുഷ്യരെ മടുപ്പുതോന്നിക്കാതെയും, മുഷിപ്പിക്കാതെയും ആകർഷിക്കുകയും, ചിന്തിപ്പിക്കുകയും ചെയ്യുന്ന ഒരു പ്രത്യേക ശൈലിയാണ് അതിനുള്ളത്.

എന്നാൽ, മനുഷ്യനാകട്ടെ, സ്വഭാവേന താർക്കികനാണ്. വേണ്ടതിനും വേണ്ടാത്തതിനും അവൻ തർക്കം നടത്തും; ബോധ്യംവന്നാലും വിമർശിച്ചുകൊണ്ടിരിക്കും. സമാധാനപൂർവം കാര്യങ്ങൾ ഗ്രഹിക്കുവാൻ അവന് ക്ഷമയുണ്ടാകുകയില്ല. ഇത്യാദി സ്വഭാവങ്ങൾ നിമിത്തം ക്വുർആന്റെ അദ്ധ്യാപനങ്ങളും ഉപദേശങ്ങളും പലപ്പോഴും അവന് ഉപയോഗപ്പെടുത്തുവാൻ കഴിയാതെ പോകുന്നു. സൂറത്ത്– സുമറിലെ ഒരു വചനം ഇവിടെ ശ്രദ്ധേയമാകുന്നു: فَبَشِّرْ عِبَادِ ۝ الَّذِينَ يَسْتَمِعُونَ الْقَوْلَ فَيَتَّبِعُونَ أَحْسَنَهُ أُولَٰئِكَ الَّذِينَ هَدَاهُمْ

اللّٰهُ وَأولئكَ هُمْ أولُوا الألْبَابْ o –سورة الزمر സാരം: 'പറയുന്ന വാക്ക് ശ്രദ്ധിച്ചുകേൾക്കുകയും, എന്നിട്ട്, അതിൽ നല്ലതിനെ പിൻപറ്റി നടക്കുകയും ചെയ്യുന്നവരാകുന്ന എന്റെ അടിയാന്മാർക്ക് സന്തോഷവാർത്ത അറിയിക്കുക: അവരാണ് അല്ലാഹു സന്മാർഗത്തിലാക്കിയിട്ടുള്ളവർ; അവർതന്നെയാണ് ബുദ്ധിമാന്മാരും'.

ഇമാം അഹ്മദ് (റ), ബുഖാരി (റ), മുസ്‌ലിം (റ) എന്നിവർ നിവേദനം ചെയ്യുന്ന ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: ഒരു ദിവസം രാത്രി നബി തിരുമേനി ﷺ, അലി (റ)യുടെയും ഫാത്തിമഃ (റ)യുടെയും വാതിൽക്കൽചെന്നു) ഇങ്ങനെ വിളിച്ചു ചോദിക്കുകയുണ്ടായി: നിങ്ങൾ രണ്ടാളും (രാത്രി നമസ്കാരം) നമസ്കരിക്കുന്നില്ലേ? അപ്പോൾ അലി (റ) പറഞ്ഞു: അല്ലാഹുവിന്റെ റസൂലേ! ഞങ്ങളുടെ ആത്മാക്കൾ അല്ലാഹുവിന്റെ കൈവശമാണല്ലോ. ഞങ്ങൾ എഴുന്നേൽക്കണമെന്ന് അവൻ ഉദ്ദേശിച്ചാൽ ഞങ്ങളെ അവൻ എഴുന്നേൽപിക്കുന്നതാണ്. അലി (റ) പറയുകയാണ്: ഞാനിത് പറഞ്ഞപ്പോൾ തിരുമേനി എന്നോട് മറുപടി ഒന്നും പറയാതെ വിട്ടുപോയ്ക്കളഞ്ഞു. എന്നിട്ട് അവിടുന്ന് തിരിച്ചുപോകുമ്പോൾ, തന്റെ കൈകൊണ്ട് തുടക്ക് കൊട്ടിക്കൊണ്ട് ഇങ്ങിനെ പറയുന്നതായി ഞാൻ കേട്ടു: وكان الانسان أكثر شيء جدلا (മനുഷ്യൻ ഏത് വസ്തുവെക്കാളും തർക്കമുള്ളവനാകുന്നു.)

وَمَا مَنَعَ ٱلنَّاسَ أَن يُؤْمِنُوٓاْ إِذْ جَآءَهُمُ ٱلْهُدَىٰ وَيَسْتَغْفِرُواْ رَبَّهُمْ إِلَّآ أَن تَأْتِيَهُمْ سُنَّةُ ٱلْأَوَّلِينَ أَوْ يَأْتِيَهُمُ ٱلْعَذَابُ قُبُلًا ﴿٥٥﴾

**《55》 തങ്ങൾക്ക് സന്മാർഗദർശനം വന്നപ്പോൾ (അതിൽ) വിശ്വസിക്കുകയും, തങ്ങളുടെ രക്ഷിതാവിനോട് പാപമോചനം തേടുകയും ചെയ്യുന്നതിൽനിന്ന് മനുഷ്യരെ തടയുന്നത്, പൂർവികന്മാരുടെ [അവരിൽ കഴിഞ്ഞ ശിക്ഷയുടെ] നടപടികൾ അവർക്ക് വന്നെത്തുകയോ, അല്ലെങ്കിൽ പെട്ടെന്ന് അവർക്ക് ശിക്ഷവരുകയോ വേണമെന്നുള്ളതല്ലാതെ (വേറെ) എന്താണ്?!**

وَمَا نُرْسِلُ ٱلْمُرْسَلِينَ إِلَّا مُبَشِّرِينَ وَمُنذِرِينَ ۚ وَيُجَٰدِلُ ٱلَّذِينَ كَفَرُواْ بِٱلْبَٰطِلِ لِيُدْحِضُواْ بِهِ ٱلْحَقَّ ۖ وَٱتَّخَذُوٓاْ ءَايَٰتِى وَمَآ أُنذِرُواْ هُزُوًا ﴿٥٦﴾

**《56》 സുവിശേഷം അറിയിക്കുന്നവരായും, താക്കീത്നൽകുന്നവരായും കൊണ്ടല്ലാതെ മുർസലുകളെ [ദൂതന്മാരെ] നാം അയക്കാറില്ല. മിഥ്യാവാദവുമായി അവിശ്വസിച്ച ആളുകൾ തർക്കിക്കുന്നു.സത്യത്തെ അതുകൊണ്ടവർതകർത്തുകളയുവാൻവേണ്ടി.**

**എന്റെ ലക്ഷ്യങ്ങളെയും, അവർക്ക് താക്കീത് നൽകപ്പെട്ടിട്ടുള്ളതിനെയും അവർ പരിഹാസ്യമാക്കുകയും ചെയ്തിരിക്കുന്നു!**

﴾55﴿ وَمَا مَنَعَ തടയുന്നതെന്താണ്?!, തടയുന്നില്ല النَّاسَ മനുഷ്യരെ أَنْ يُؤْمِنُوا അവർ വിശ്വസിക്കുന്നത് إِذْ جَاءَهُمُ അവർക്ക് വന്നെത്തിയപ്പോൾ الْهُدَىٰ മാർഗദർശനം, സന്മാർഗം وَيَسْتَغْفِرُوا അവർ പാപമോചനം തേടുന്നതും رَبَّهُمْ അവരുടെ രക്ഷിതാവിനോട് إِلَّا أَنْ تَأْتِيَهُمْ അവർക്ക്വന്നെത്തണമെന്നുള്ളതല്ലാതെ سُنَّةُ الْأَوَّلِينَ പൂർവികന്മാരുടെ (മുൻഗാമികളുടെ) നടപടി أَوْ يَأْتِيَهُمُ അല്ലെങ്കിൽ അവർക്ക് വരണമെന്ന് الْعَذَابُ ശിക്ഷ قُبُلًا പെട്ടെന്ന്, അഭിമുഖമായി ﴾56﴿ وَمَا نُرْسِلُ നാം അയക്കാറില്ല الْمُرْسَلِينَ മുർസലുകളെ, ദൂതന്മാരെ إِلَّا مُبَشِّرِينَ സുവിശേഷം (സന്തോഷവാർത്ത) അറിയിക്കുന്നവരായിട്ടല്ലാതെ وَمُنْذِرِينَ താക്കീത് ചെയ്യുന്നവരും وَيُجَادِلُ തർക്കിക്കുന്നു الَّذِينَ كَفَرُوا അവിശ്വസിച്ചവർ بِالْبَاطِلِ നിരർത്ഥമായതുകൊണ്ട്, മിഥ്യാവാദം കൊണ്ട് لِيُدْحِضُوا അവർ തകർക്കുവാൻ വേണ്ടി, ഉടക്കുവാൻവേണ്ടി بِهِ അതുകൊണ്ട് الْحَقَّ സത്യത്തെ, യഥാർത്ഥത്തെ وَاتَّخَذُوا അവർ ആക്കുകയും ചെയ്തു آيَاتِي എന്റെ ലക്ഷ്യങ്ങളെ وَمَا أُنْذِرُوا അവർക്ക് താക്കീത്നൽകപ്പെട്ടതിനെയും هُزُوًا പരിഹാസ്യം

---

ആദ്, ഥമൂദ് (عاد، ثمود) മുതലായ സമുദായങ്ങളിൽ അക്രമവും തോന്നിയവാസവും മുഴുത്തപ്പോൾ അവർക്ക് സംഭവിക്കുകയുണ്ടായതുപോലെയുള്ള ശിക്ഷാനടപടികളാണ്, പൂർവികന്മാരുടെ ശിക്ഷാനടപടി ( سُنَّةُ الْأَوَّلِينَ) എന്ന് പറഞ്ഞതുകൊണ്ട് ഉദ്ദേശ്യം. നീ സത്യവാനാണെങ്കിൽ, ഞങ്ങൾക്ക് അല്ലാഹുവിന്റെ ശിക്ഷ കൊണ്ടുവരിക! (ائْتِنَا بِعَذَابِ اللَّهِ إِنْ كُنْتَ مِنَ الصَّادِقِينَ- العنكبوت : ٢٩) എന്ന് ലൂത് വ് നബി (അ)യുടെ ജനത അദ്ദേഹത്തോട് പറഞ്ഞുവെങ്കിൽ, ക്വുറൈശികളായ ധിക്കാരികൾ നബി തിരുമേനി ﷺ യുടെ ക്ഷണം നിരസിച്ചുകൊണ്ട് അല്ലാഹുവിനോട് പറഞ്ഞത് ഇപ്രകാരമായിരുന്നു: അല്ലാഹുവേ! ഈ പറയുന്നതാണ് നിന്റെ പക്കൽനിന്നുള്ള സത്യമെങ്കിൽ, ഞങ്ങളുടെമേൽ നീ ആകാശത്തുനിന്ന് കല്ലുമഴ വർഷിപ്പിച്ചുകൊള്ളുക; അല്ലെങ്കിൽ വേദനയേറിയ ശിക്ഷ ഞങ്ങൾക്ക് കൊണ്ടുവരിക!. (اللّهمّ إنْ كانَ هذا هُوَ الْحقّ من عنْدكَ فأمْطرْ علَيْنا حجارَةً منَ السَّماء أو ائْتنا بعَذَاب أليم - الانفال : ٣٢) ഇത്രയും നിഷ്ഠൂരമായ മനഃസ്ഥിതിയായിരുന്നു അവർക്കുണ്ടായിരുന്നത്. ഇതിൽ നിന്ന് മേൽപറഞ്ഞ വചനങ്ങളുടെ താൽപര്യം നമുക്ക് മനസ്സിലാക്കാവുന്നതാണ്.

وَمَنْ أَظْلَمُ مِمَّنْ ذُكِّرَ بِآيَاتِ رَبِّهِ فَأَعْرَضَ عَنْهَا وَنَسِيَ مَا قَدَّمَتْ يَدَاهُ ۚ

**﴾57﴿ തന്റെ റബ്ബിന്റെ ആയത്തുകൾ [ലക്ഷ്യങ്ങൾ] മുഖേന ഉൽബോധനം നൽകപ്പെട്ടിട്ട് അവയെ വിട്ടുതിരിഞ്ഞുകളയുകയും, തന്റെ കൈകൾ [താൻ] മുമ്പ് ചെയ്തുപോയിട്ടുള്ളതിനെ [ദുഷ്കർമങ്ങളെ] മറന്നുകളയുകയും ചെയ്തവരെക്കാൾ അക്രമി ആരാണുള്ളത്?!**

| | |
|---|---|
| إِنَّا جَعَلْنَا عَلَىٰ قُلُوبِهِمْ أَكِنَّةً أَن يَفْقَهُوهُ وَفِيٓ ءَاذَانِهِمْ وَقْرًا ۖ | നിശ്ചയമായും, അത് ഗ്രഹിക്കുന്നതിന് (കഴിയാത്തവണ്ണം) അവരുടെ ഹൃദയങ്ങളിൽ ഒരുതരം മൂടികളും, അവരുടെ കാതുകളിൽ ഒരുതരം കട്ടിയും നാം ആക്കിയിരിക്കുകയാണ്. |
| وَإِن تَدْعُهُمْ إِلَى ٱلْهُدَىٰ فَلَن يَهْتَدُوٓا۟ إِذًا أَبَدًا ﴿٥٧﴾ | നീ അവരെ സന്മാർഗത്തിലേക്ക് ക്ഷണിക്കുന്നതായാൽ- അങ്ങിനെയിരിക്കെ- ഒരിക്കലും അവർ സന്മാർഗം സ്വീകരിക്കുകയില്ലതന്നെ. |
| وَرَبُّكَ ٱلْغَفُورُ ذُو ٱلرَّحْمَةِ ۖ لَوْ يُؤَاخِذُهُم بِمَا كَسَبُوا۟ لَعَجَّلَ لَهُمُ ٱلْعَذَابَ ۚ | ﴿58﴾ നിന്റെ രക്ഷിതാവ് വളരെ പൊറുക്കുന്നവനാണ്, കരുണയുള്ളവനാണ്. അവർ ചെയ്തുകൂട്ടിയതിന് അവരോട് അവൻ നടപടി എടുക്കുകയായിരുന്നുവെങ്കിൽ, അവർക്ക് അവൻ ശിക്ഷ തൽക്ഷണം തന്നെ കൊടുക്കുമായിരുന്നു. |
| بَل لَّهُم مَّوْعِدٌ لَّن يَجِدُوا۟ مِن دُونِهِۦ مَوْئِلًا ﴿٥٨﴾ | പക്ഷേ, അവർക്കൊരു നിശ്ചിതസമയമുണ്ട്; അതിനെ വിട്ട് യാതൊരു രക്ഷാവലംബവും അവർക്ക് കിട്ടുന്നതേ അല്ല. |
| وَتِلْكَ ٱلْقُرَىٰٓ أَهْلَكْنَٰهُمْ لَمَّا ظَلَمُوا۟ وَجَعَلْنَا لِمَهْلِكِهِم مَّوْعِدًا ﴿٥٩﴾ | ﴿59﴾ അതാ (ആ) രാജ്യങ്ങൾ! അവർ [അതിലെ നിവാസികൾ] അക്രമം ചെയ്തപ്പോൾ നാം അവരെ നശിപ്പിച്ചു കളഞ്ഞു. (അതുപോലെ) ഇവരുടെ നാശത്തിനും നാം ഒരു നിശ്ചിതസമയം ഏർപ്പെടുത്തിയിരിക്കുന്നു. |

﴿57﴾ وَمَنْ ആരാണ് أَظْلَمُ അധികം അക്രമി مِمَّنْ യാതൊരുവനെക്കാൾ ذُكِّرَ അവന് ഉൽബോധനം ചെയ്യപ്പെട്ടു. ഉപദേശിക്കപ്പെട്ടു بِآيَاتِ ലക്ഷ്യങ്ങളെക്കൊണ്ട്, ലക്ഷ്യങ്ങൾമുഖേന رَبِّهِ തന്റെ രക്ഷിതാവിന്റെ فَأَعْرَضَ എന്നിട്ട് അവൻ തിരിഞ്ഞുകളഞ്ഞു عَنْهَا അതിൽനിന്ന് وَنَسِيَ അവൻ മറക്കുകയും ചെയ്തു مَاقَدَّمَتْ മുമ്പ്ചെയ്തത് يَدَاهُ അവന്റെ കരങ്ങൾ, കൈകൾ (അവൻ) إِنَّا جَعَلْنَا നിശ്ചയമായും നാം ആക്കിയിരിക്കുന്നു عَلَىٰ قُلُوبِهِمْ അവരുടെ ഹൃദയങ്ങളിൽ, ഹൃദയങ്ങൾക്കുമീതെ أَكِنَّةً ഒരുതരം മൂടികളെ أَنْ يَفْقَهُوهُ അതിനെ ഗ്രഹിക്കുന്നതിന് (ഗ്രഹിക്കുവാൻ കഴിയാതെ) وَفِي آذَانِهِمْ അവരുടെ കാതുക

إِلَى الْهُدَى ളിലും وَقْرًا ഒരുതരം കട്ടിയെ وَإِن تَدْعُهُمْ നീ അവരെ വിളിക്കുന്നതായാൽ സന്മാർഗത്തിലേക്ക് فَلَن يَهْتَدُوا എന്നാൽ അവർ സന്മാർഗം സ്വീകരിക്കുകയില്ല, പ്രാപിക്കുകയില്ല إِذًا അങ്ങിനെയിരിക്കെ, ആകയാൽ أَبَدًا ഒരിക്കലും, ഒരുകാര്യവും ﴾58﴿ وَرَبُّكَ നിന്റെ രക്ഷിതാവ് الْغَفُورُ വളരെ പൊറുക്കുന്നവനാണ് ذُو الرَّحْمَةِ കാരുണ്യമുള്ളവനാണ് لَوْ يُؤَاخِذُهُم അവൻ പിടികൂടുകയാണെങ്കിൽ (നടപടിയെടുക്കുകയാണെങ്കിൽ) അവരെ, അവരോട് بِمَا كَسَبُوا അവർ ചെയ്തുകൂട്ടിയതുകൊണ്ട്, സമ്പാദിച്ചുണ്ടാക്കിയതുകൊണ്ട് لَعَجَّلَ അവൻ തൽക്ഷണം നൽകുമായിരുന്നു, ധൃതിയായി കൊടുക്കുമായിരുന്നു لَهُمُ അവർക്ക് الْعَذَابَ ശിക്ഷയെ بَل പക്ഷേ, എങ്കിലും لَّهُم അവർക്കുണ്ട് مَّوْعِدٌ ഒരു നിശ്ചിതസമയം لَّن يَجِدُوا അവർക്ക് കിട്ടുന്നതേയല്ല مِن دُونِهِ അതിനെവിട്ട്, അത്കൂടാതെ مَوْئِلًا ഒരു രക്ഷാവലംബവും ﴾59﴿ وَتِلْكَ അതാ الْقُرَىٰ (ആ) രാജ്യങ്ങൾ أَهْلَكْنَاهُمْ നാം നശിപ്പിച്ചു هُمْ അവരെ (ആ രാജ്യക്കാരെ) لَمَّا ظَلَمُوا അവർ അക്രമം ചെയ്തപ്പോൾ وَجَعَلْنَا നാം ആക്കുകയും ചെയ്തു, ഏർപ്പെടുത്തുകയും ചെയ്തു لِمَهْلِكِهِم അവരുടെ നശീകരണത്തിന്, നാശസമയത്തിന് مَّوْعِدًا ഒരു നിശ്ചിതസമയം, ഒരു നിശ്ചയം

---

ആദ്, ഥമൂദ് മുതലായ ഗോത്രങ്ങളുടെ വാസസ്ഥലങ്ങളും അവയെ നാമാവശേഷമാക്കിക്കളഞ്ഞ വമ്പിച്ച ശിക്ഷകളുടെ അവശിഷ്ടങ്ങളും അറബികൾക്ക് ഏറെക്കുറെ കണ്ടറിയുവാൻ കഴിയുന്നതാകുന്നു. അതുകൊണ്ടാണ് അവയെ ചൂണ്ടിക്കാട്ടിക്കൊണ്ട് അവരെ താക്കീത് ചെയ്യുന്നത്. അവിശ്വാസികളുടെ നിഷേധവും, ധിക്കാരവും അതിരുകവിഞ്ഞിരിക്കയാണ്. ചിന്തക്ക് പകരം പരിഹാസം, ബുദ്ധിക്ക് പകരം മർക്കടമുഷ്ടി, ഇതാണവരിൽ പ്രകടമാകുന്നത്. അവരുടെ ഹൃദയങ്ങൾ കല്ലുപോലെ ഉറച്ചു നിർജ്ജീവമായിരിക്കുകയാണ്. സത്യോപദേശത്തിന് അതിലേക്ക് പ്രവേശനമില്ലാതായിരിക്കുന്നു. അതൊന്ന് ശ്രദ്ധിച്ചുകേൾക്കുവാൻ പോലും അവർ തയ്യാറല്ല. കാതിൽ എന്തോ ഒരു കട്ടി നിറഞ്ഞു കേൾവി നഷ്ടപ്പെട്ടപോലെയാണുള്ളത്. നിർഭാഗ്യകരമായ ഈ നിലപാടിൽ അല്ലാഹു അവരെ തൽക്കാലം സ്വതന്ത്രമാക്കി വിട്ടിരിക്കയാണ്. പെട്ടെന്നുള്ളതും, അതിദാരുണവുമായ ശിക്ഷക്ക് അവർ തികച്ചും അർഹതയുള്ളവർ തന്നെ. എങ്കിലും കാരുണ്യവാനായ അല്ലാഹു ഈ ലോകത്തുള്ള അവന്റെ നിയമനടപടിയനുസരിച്ച് അവർക്ക് തൽക്കാലം ഒഴിവ് നൽകിയിരിക്കുകയാണ്. പ്രവർത്തനങ്ങളുടെ, യഥാർത്ഥവും കൃത്യവുമായ പ്രതിഫലം നൽകപ്പെടുന്നതിന് ഒരു നിശ്ചിത സമയമുണ്ട്. അത് വന്നുകഴിഞ്ഞാൽ പിന്നെ യാതൊരു ഒഴിവും ആർക്കും തന്നെ അനുവദിക്കപ്പെടുകയില്ല.

ഒരു ചോദ്യം ഇവിടെ ഉത്ഭവിക്കുവാൻ അവകാശമുണ്ട്. ധാർമികബോധമുള്ള ആളുകൾക്ക് ഈ ലോകത്ത് മിക്കവാറും കഷ്ടപ്പാടും, പലവിധ ദുരിതങ്ങളും ആണല്ലോ അനുഭവം. നേരെമറിച്ച് അവിശ്വാസികളും, അക്രമികളുമായ ജനങ്ങൾക്ക് സുഖസന്തോഷങ്ങളും! എന്താണിത്? എന്നാൽ, നല്ലതെന്നോ, ഭാഗ്യമെന്നോ നാം അനുമാനിക്കുന്ന എത്രയോ കാര്യങ്ങൾ ചീത്തയും, ദൗർഭാഗ്യകരവും ആയിരുന്നുവെന്ന് പിന്നീട് നമുക്ക് പ്രത്യക്ഷപ്പെടാറുണ്ട്. അപ്പോഴാണ്, നമ്മുടെ ആദ്യത്തെ അനുമാനങ്ങൾ തെറ്റായിരുന്നുവെന്ന് നമുക്ക് ബോധ്യപ്പെടുക. കാര്യങ്ങളുടെ ബാഹ്യാവസ്ഥയെ അടിസ്ഥാനപ്പെടുത്തി ജീവിക്കുവാനേ നമുക്കിവിടെ നിർവ്വാഹമുള്ളൂവെന്നത് വാസ്തവമാണ്. പക്ഷേ, ബാഹ്യവും യാഥാർത്ഥ്യവും- രഹസ്യവും പരസ്യവും- തമ്മിൽ പലപ്പോഴും വൈരുദ്ധ്യ

മുണ്ടാവാറുണ്ടെന്ന് നാം ഓർക്കേണ്ടതുണ്ട്. അതുകൊണ്ടാണ് താഴെ വിവരിക്കുന്ന സംഭവത്തിൽ മൂസാ നബി (അ) ന് അദ്ദേഹം സമ്മതിച്ച നിബന്ധനകൾക്കെതിരായി– ചോദ്യം ചെയ്യേണ്ടിവന്നത്. സംഗതികളുടെ പരമാർത്ഥം തുറന്നുകാണുമ്പോഴേ, അവയെ സംബന്ധിച്ച അവസാനത്തെതും, ഏറ്റവും ശരിയായതുമായ തീരുമാനം കൽപിക്കുവാൻ സാധ്യമാവുകയുള്ളൂ. ഈ പറഞ്ഞതിനുദാഹരണമായെടുക്കുവാൻ ഒരു സംഭവ കഥയാണ് തുടർന്നുള്ള ആയത്തുകളിൽ കാണുന്നത്.

# മൂസാനബി (അ)യുടെയും ഖിദ്വ്ർ നബി (അ)യുടെയും കഥ

## (موسى و الخضر عليهما السلام)

ആയത്തുകളിൽ പ്രവേശിക്കും മുമ്പായി കഥയുടെ ഒരു സംക്ഷിപ്തരൂപം മുൻകൂട്ടി അറിയുന്നത് നന്നായിരിക്കും. ഇമാം ബുഖാരി (റ), മുസ്‌ലിം (റ) മുതലായവർ അവരുടെ ഹദീഥ് ഗ്രന്ഥങ്ങളിൽ ഈ കഥ പല മാർഗങ്ങളിൽകൂടി ഉദ്ധരിച്ചിട്ടുണ്ട്. അതിന്റെ അടിസ്ഥാനത്തിലാണ് നാം ഇവിടെ അത് വിവരിക്കുന്നത്:–

ഇസ്‌റാഈല്യരിലെ പ്രവാചകനായ മൂസാനബി (അ) ഒരിക്കൽ ജനങ്ങളെ ഉപദേശിച്ചുകൊണ്ടിരിക്കെ, ഒരാൾ അദ്ദേഹത്തോട് ഇങ്ങിനെ ചോദിക്കുകയുണ്ടായി: താങ്കളെക്കാൾ അറിവുള്ള മറ്റു വല്ലവരെയും താങ്കൾക്കറിയാമോ? അദ്ദേഹം ഉത്തരം പറഞ്ഞത് 'ഇല്ല' എന്നായിരുന്നു. അല്ലാഹുവിനറിയാം ( الله اعلم) എന്ന് പറയുകയുണ്ടായില്ല. (അദ്ദേഹത്തിന്റെ നിലപാടിന് യോജിച്ചത് അതായിരുന്നു.) ഇതിനെത്തുടർന്നു: ഉണ്ട്– എന്റെ ഒരു അടിയാൻ നിന്നെക്കാൾ അറിവുള്ളവനുണ്ട്– രണ്ട് സമുദ്രങ്ങൾ കൂടിച്ചേരുന്ന സ്ഥലത്തുവെച്ച് അദ്ദേഹത്തെ കാണാം. എന്ന് അല്ലാഹു മൂസാ നബി (അ) ന് വഹ്‌യ് നൽകി. ഒരു മത്സ്യം കൂടെ കൊണ്ടുപോകണമെന്നും അത് കാണാതാവുന്ന സ്ഥലത്ത് അദ്ദേഹം ഉണ്ടായിരിക്കുമെന്നും അറിയിച്ചു. ഒരു ചത്ത മത്സ്യവുമായി പോകണം, അതിന് ജീവനുണ്ടാകുന്നിടത്തുവെച്ചാണ് അദ്ദേഹത്തെ കാണുക എന്നിങ്ങിനെയാണ് ഹദീഥിന്റെ ചില നിവേദനങ്ങളിൽ കാണുന്നത്.

അങ്ങനെ, മൂസാ നബി (അ) തന്റെ വാലിയക്കാരനായ യൂശഉം (يُوشَع بن نون - ع) കൂടി യാത്രയായി. അവർ ഒരു പാറക്കല്ലിനടുത്തെത്തി അവിടെ വിശ്രമിക്കുകയുണ്ടായി. ഈ അവസരത്തിൽ മത്സ്യം സമുദ്രത്തിൽ ചാടിപ്പോയി. യൂശഉ് നബി (അ) അത് അറിഞ്ഞിരുന്നുവെങ്കിലും, മൂസാനബി (അ) ഉണർന്നശേഷം അദ്ദേഹത്തെ അത് അറിയിക്കുവാൻ മറന്നുപോയി. പിന്നീട് കുറെ നടന്നു ക്ഷീണിച്ച മൂസാനബി (അ) ഭക്ഷണസാധനം ആവശ്യപ്പെട്ടു. അപ്പോഴാണ് യൂശഉ് (അ) മത്സ്യത്തിന്റെ കാര്യം ഓർമിച്ചത്. അവർ പിന്നോക്കം മടങ്ങിപോന്നു. മത്സ്യം പോയ സ്ഥലത്തെത്തി. അവിടെവെച്ച് ഒരാളെ കണ്ടുമുട്ടി. മൂസാ നബി (അ) അദ്ദേഹത്തിന് സലാം പറഞ്ഞു. ഇന്നാട്ടിലെവിടെയാണ് സലാം (ശാന്തി)? എന്ന് പറഞ്ഞുകൊണ്ട് അദ്ദേഹം, നിങ്ങൾ ആരാണെന്ന് അന്വേഷിച്ചു. മൂസാ നബി (അ) പേരും ഗ്രോത്രവും പറഞ്ഞറിയിച്ചശേഷം ഇങ്ങിനെ ചോദിച്ചു: നിങ്ങളുടെ അറിവിൽനിന്ന് എനിക്ക് പഠിപ്പിച്ചു തരുവാനായി ഞാൻ നിങ്ങളുടെ ഒന്നിച്ച് വരട്ടെയോ? അദ്ദേഹം മറുപടി പറഞ്ഞു: നിങ്ങൾക്ക് തൗറാത്ത് ലഭിച്ചിട്ടുണ്ട്, വഹ്‌യും വരാറുണ്ട്,

ഏതായാലും എനിക്ക് ചില അറിവുകളുണ്ടായിരിക്കും, അത് താങ്കൾക്ക് ഉണ്ടായിരിക്കുകയില്ല. നേരെമറിച്ചും ഉണ്ടാകാം. എന്നാൽ, താങ്കൾ എന്റെ ഒന്നിച്ച് കൂടുന്നപക്ഷം, ഏത് കാര്യത്തെക്കുറിച്ചും ഞാൻ വിവരിച്ചു തരുന്നതുവരെ, എന്നോട് താങ്കൾ ചോദ്യം ചെയ്യരുത്. മൂസാ (അ) ഈ നിബന്ധന സമ്മതിച്ചു. ബാക്കി ഭാഗം ആയത്തുകളിൽ നിന്ന് ഗ്രഹിക്കാവുന്നതാണ്:-

## വിഭാഗം - 9

وَإِذْ قَالَ مُوسَىٰ لِفَتَىٰهُ لَآ أَبْرَحُ حَتَّىٰٓ أَبْلُغَ مَجْمَعَ ٱلْبَحْرَيْنِ أَوْ أَمْضِىَ حُقُبًا ﴿٦٠﴾

**﴾60﴿ മൂസാ തന്റെ വാലിയക്കാരനോട്; രണ്ടു സമുദ്രങ്ങൾ കൂടിച്ചേരുന്ന സ്ഥലത്ത് എത്തിച്ചേരുകയോ, അല്ലെങ്കിൽ ദീർഘകാലം നടക്കുകയോ ചെയ്യുന്നതുവരെ ഞാൻ (ഈ) യാത്ര തുടർന്നുകൊണ്ടിരിക്കും. എന്ന് പറഞ്ഞ സന്ദർഭം (ഓർക്കുക).**

فَلَمَّا بَلَغَا مَجْمَعَ بَيْنِهِمَا نَسِيَا حُوتَهُمَا

**﴾61﴿ അങ്ങിനെ, അത് രണ്ടും തമ്മിൽ കൂടിച്ചേരുന്ന സ്ഥലത്ത് എത്തിയപ്പോൾ, അവർ തങ്ങളുടെ മത്സ്യത്തെ (അതിന്റെ കാര്യം) മറന്നുപോയി.**

فَٱتَّخَذَ سَبِيلَهُۥ فِى ٱلْبَحْرِ سَرَبًا ﴿٦١﴾

**എന്നിട്ട് അത് സമുദ്രത്തിൽ (ചാടി) അതുപോയവഴി ഒരു തുരങ്കം (പോലെ) ആക്കിത്തീർത്തു.**

---

﴾60﴿ وَإِذْقَالَ പറഞ്ഞപ്പോൾ مُوسَى മൂസാ (നബി) لِفَتَاهُ തന്റെ വാലിയക്കാരനോട്, ഭൃത്യനോട് لَاأَبْرَحُ ഞാൻ വിരമിക്കയില്ല, തുടർന്നുകൊണ്ടിരിക്കും حَتَّىٰأَبْلُغَ ഞാൻ എത്തുവോളം مَجْمَعَالْبَحْرَيْنِ രണ്ടു സമുദ്രങ്ങൾ കൂടിച്ചേരുന്നിടത്ത് أَوْ أَمْضِيَ അല്ലെങ്കിൽ ഞാൻ നടക്കും حُقُبًا ദിർഘകാലം ﴾61﴿ فَلَمَّا بَلَغَا അങ്ങനെ രണ്ടാളും എത്തിയപ്പോൾ مَجْمَعَبَيْنِهِمَا അത് രണ്ടും തമ്മിൽ കൂടിച്ചേരുന്ന സ്ഥലത്ത് نَسِيَا അവർ (രണ്ടാളും) മറന്ന് حُوتَهُمَا അവരുടെ മൽസ്യം فَاتَّخَذَ എന്നിട്ട് അത് ആക്കി, ഉണ്ടാക്കി سَبِيلَهُ അതിന്റെ വഴി, അതുപോയ മാർഗം فِيالْبَحْرِ സമുദ്രത്തിൽ سَرَبًا ഒരു തുരങ്കം, മാളം (പോലെ)

---

രണ്ട് സമുദ്രങ്ങൾ ഏതാണെന്നും, അവ കൂടിച്ചേരുന്ന സ്ഥലം ഏതാണെന്നുമുള്ളതിനെപറ്റി ഒരു ഉറച്ച തീരുമാനം എടുക്കത്തക്കവണ്ണം ഖുർആനിലൊ ഹദീഥിലോ വ്യക്തമായി ഒന്നും പറയുന്നില്ല. പലരും പല അഭിപ്രായങ്ങൾ പ്രസ്താവിച്ചു കാണുന്നുണ്ട്. ടാഞ്ചീറി (طنجة) ൽ ആണെന്നും, *(*)* ആഫ്രിക്കയിൽ ആണെന്നും മറ്റും അഭിപ്രായ

*(*) പടം 7 -ൽ നോക്കുക*

ങ്ങൾ കാണാം. ചെങ്കടലിന്റെ രണ്ട് ശാഖകളായ അകബഃ ഉൾക്കടലും, സൂയസ് ഉൾക്കടലും കൂടിച്ചേരുന്ന സ്ഥലമായ ഐലഃ (**الايلة**) യിലാണെന്ന അഭിപ്രായമാണ് കൂടുതൽ ന്യായമായിക്കാണുന്നത്. ഈ രണ്ട് ഉൾക്കടലുകൾക്കിടയിലാണ് ഇസ്റാഈല്യരുടെ വളരെക്കാലത്തെ വാസസ്ഥലമായിരുന്ന സീനാ താഴ്‌വര. സീനാ താഴ്‌വരയും ഔറേബ് വനാന്തരങ്ങളുമെല്ലാം സ്ഥിതി ചെയ്യുന്നതും ആ പരിസരങ്ങളിലാണെന്ന് ഭൂപടം നോക്കിയാൽ മനസ്സിലാകുന്നതാണ്. *(*)* മൂസാ നബി (അ) ക്ക് തൗറാത്ത് ലഭിച്ചതും അക്കാലത്താണല്ലോ.

فَلَمَّا جَاوَزَا قَالَ لِفَتَىٰهُ ءَاتِنَا غَدَآءَنَا لَقَدْ لَقِينَا مِن سَفَرِنَا هَٰذَا نَصَبًا ﴿٦٢﴾

**﴾62﴿ അങ്ങനെ, രണ്ടുപേരും കടന്നുപോയാറെ, അദ്ദേഹം [മൂസാ] തന്റെ വാലിയക്കാരനോട് പറഞ്ഞു: നമ്മുടെ പ്രാതൽ [ഭക്ഷണം] കൊണ്ടുവാ; നമ്മുടെ ഈ യാത്ര നിമിത്തം നാം [വളരെ] ക്ഷീണത്തെ അഭിമുഖീകരിച്ചിരിക്കുന്നു!**

قَالَ أَرَءَيْتَ إِذْ أَوَيْنَآ إِلَى ٱلصَّخْرَةِ فَإِنِّى نَسِيتُ ٱلْحُوتَ وَمَآ أَنسَىٰنِيهُ إِلَّا ٱلشَّيْطَٰنُ أَنْ أَذْكُرَهُۥ ۚ

**﴾63﴿ അവൻ പറഞ്ഞു: കണ്ടുവോ! നാം, [ആ] പാറക്കല്ലിങ്കലേക്ക് ചെന്നു കൂടിയപ്പോൾ, നിശ്ചയമായും, ഞാൻ മത്സ്യത്തെപറ്റി മറന്നുപോയി. അത് ഉണർത്തുവാൻ എന്നെ മറപ്പിച്ചത് പിശാചല്ലാതെ (മറ്റൊന്നും) അല്ല.**

وَٱتَّخَذَ سَبِيلَهُۥ فِى ٱلْبَحْرِ عَجَبًا ﴿٦٣﴾

**അത് [മത്സ്യം] സമുദ്രത്തിൽ അതിന്റെ മാർഗത്തെ ഒരു ആശ്ചര്യമാക്കുകയും ചെയ്തിരിക്കുന്നു.**

قَالَ ذَٰلِكَ مَا كُنَّا نَبْغِ ۚ

**﴾64﴿ അദ്ദേഹം പറഞ്ഞു: അതുതന്നെയാണ് നാം തേടിക്കൊണ്ടിരിക്കുന്നത്.**

فَٱرْتَدَّا عَلَىٰٓ ءَاثَارِهِمَا قَصَصًا ﴿٦٤﴾

**ഉടനെ, രണ്ടാളും തങ്ങളുടെ കാൽപാടുകളെ നോക്കിക്കൊണ്ട് മടങ്ങി.**

---

﴾62﴿ فَلَمَّاجَاوَزَا രണ്ടാളും വിട്ടുപോയാറെ, (പോയപ്പോൾ) قَالَ അദ്ദേഹം പറഞ്ഞു لِفَتَاهُ തന്റെ വാലിയക്കാരനോട് آتِنَا നമുക്ക് കൊണ്ടുവാ غَدَاءَنَا നമ്മുടെ പ്രാതൽ, ഭക്ഷണം لَقَدْلَقِينَا തീർച്ചയായും നാം അഭിമുഖീകരിച്ചിരിക്കുന്നു (അനുഭവിച്ചു) കണ്ടു مِنْسَفَرِنَا നമ്മുടെയാത്ര നിമിത്തം هَذَا ഈ (യാത്ര) نَصَبًا ക്ഷീണം, ബുദ്ധിമുട്ട് ﴾63﴿

*(*) പടം 4 നോക്കുക*

إِلَى الصَّخْرَةِ അദ്ദേഹം പറഞ്ഞു أَرَأَيْتَ കണ്ടുവോ إِذْ أَوَيْنَا നാം ചെന്നെത്തിയപ്പോൾ قَالَ (ആ) പാറക്കല്ലിങ്കലേക്ക് فَإِنِّي അപ്പോൾ ഞാൻ نَسِيتُ ഞാൻ മറന്നു الْحُوتَ മത്സ്യത്തെ, أَنْ أَذْكُرَهُ മത്സ്യത്തെപറ്റി إِلَّا الشَّيْطَانُ പിശാചല്ലാതെ وَمَا أَنْسَانِيهُ അത് എന്നെ മറപ്പിച്ചിട്ടില്ല ഞാൻ അത് പറയുവാൻ, ഉണർത്തുവാൻ وَاتَّخَذَ അത് ഉണ്ടാക്കുകയും ചെയ്തിരിക്കുന്നു سَبِيلَهُ അതിന്റെ (അതുപോയ) മാർഗം فِي الْبَحْرِ സമുദ്രത്തിൽ عَجَبًا ഒരു ആശ്ചര്യം, ആശ്ച ര്യകരം ﴾64﴿ قَالَ അദ്ദേഹം പറഞ്ഞു ذَلِكَ അത്, അതാണ് مَا كُنَّا നാം ആയിരുന്നത് نَبْغِ നാം തേടിക്കൊണ്ട് فَارْتَدَّا അങ്ങനെ രണ്ടാളും മടങ്ങി عَلَى آثَارِهِمَا അവരുടെ കാൽപാടു കളെ قَصَصًا അന്വേഷിച്ചു (നോക്കി)ക്കൊണ്ട്

---

മുമ്പ് പറഞ്ഞത്പോലെ, മത്സ്യത്തെ കാണാതാകുന്ന സ്ഥലത്താണല്ലോ അവർ തേടി പോകുന്ന ആൾ ഉണ്ടായിരിക്കുക. അവർ പാറക്കല്ലിന്നടുത്ത് തിരിച്ചുവന്നപ്പോൾ, മത്സ്യം സമുദ്രത്തിൽ ചാടിപ്പോയ മാർഗം ഒരു തുരങ്കംപോലെ അവശേഷിച്ചതുകണ്ട് ആശ്ചര്യ പ്പെട്ടു.

فَوَجَدَا عَبْدًا مِّنْ عِبَادِنَآ

**﴾65﴿ അപ്പോൾ, നമ്മുടെ അടി യാന്മാരിൽ ഒരു അടിയാനെ അവർ കണ്ടെത്തി;**

ءَاتَيْنَٰهُ رَحْمَةً مِّنْ عِندِنَا وَعَلَّمْنَٰهُ مِن لَّدُنَّا عِلْمًا ﴿٦٥﴾

**നമ്മുടെ പക്കൽനിന്നുള്ള ഒരു (മ ഹത്തായ) കാരുണ്യം നാം അദ്ദേഹ ത്തിന് നൽകിയിരിക്കുന്നു; നമ്മുടെ അടുക്കൽ നിന്നുതന്നെയുള്ള ഒരു (പ്രത്യേക) ജ്ഞാനം നാം അദ്ദേഹ ത്തിന്ന് പഠിപ്പിക്കുകയും ചെയ്തിരി ക്കുന്നു. (അങ്ങിനെയുള്ള ഒരു അടി യാനെ).**

قَالَ لَهُۥ مُوسَىٰ هَلْ أَتَّبِعُكَ عَلَىٰٓ أَن تُعَلِّمَنِ مِمَّا عُلِّمْتَ رُشْدًا ﴿٦٦﴾

**﴾66﴿ മൂസാ അദ്ദേഹത്തോട് പറഞ്ഞു: സന്മാർഗജ്ഞാനമായി താങ്കൾക്ക് പഠിപ്പിക്കപ്പെട്ടിട്ടുള്ളതിൽ നിന്നും താങ്കൾ എനിക്ക് പഠിപ്പിച്ചുത രുമെന്നതിന്റെ മേൽ [പ്രസ്തുത നിശ്ചയത്തോടെ] ഞാൻ താങ്കളെ അനുഗമിക്കട്ടെയോ?**

---

﴾65﴿ فَوَجَدَا അപ്പോൾ അവർ കണ്ടെത്തി عَبْدًا ഒരു അടിയാനെ مِنْ عِبَادِنَا നമ്മുടെ അടിയാന്മാരിൽപെട്ട آتَيْنَاهُ നാം അദ്ദേഹത്തിന്കൊടുത്തിരിക്കുന്നു رَحْمَةً ഒരു കാരുണ്യം, അനുഗ്രഹം مِنْ عِنْدِنَا നമ്മുടെ പക്കൽ നിന്ന് وَعَلَّمْنَاهُ അദ്ദേഹത്തിന് നാം പഠിപ്പിക്കു

കയും ചെയ്തിരിക്കുന്നു مِن لَّدُنَّا നമ്മുടെ അടുക്കൽനിന്ന് (തന്നെ) നമ്മുടെ വക عِلْمًا ഒരു അറിവ്, ജ്ഞാനം ﴾66﴿ قَالَ لَهُۥ അദ്ദേഹത്തോട് പറഞ്ഞു مُوسَىٰ മൂസാ هَلْ أَتَّبِعُكَ ഞാൻ താങ്കളെ പിന്തുടരട്ടെയോ, അനുഗമിക്കട്ടെയോ عَلَىٰٓ أَن تُعَلِّمَنِ താങ്കൾ എനിക്ക് പഠിപ്പിച്ചുതരുമെന്നതിന്റെ പേരിൽ (നിശ്ചയത്തിന്മേൽ) مِمَّا عُلِّمْتَ താങ്കൾക്ക് പഠിപ്പിക്കപ്പെട്ടതിൽ നിന്ന് رُشْدًا നേർമാർഗജ്ഞാനമായി, നേർമാർഗമായി, സന്മാർഗമായി

---

നമ്മുടെ അടിയാൻ എന്ന് പറഞ്ഞത് ഖിദ്‌ർ നബി (അ) നെ ഉദ്ദേശിച്ചാണെന്ന് മുകളിൽ പ്രസ്താവിച്ച ഹദീഥിൽ നിന്ന് വ്യക്തമാണ്. ഖിദ്‌ർ (അ) ഒരു നബി (പ്രവാചകൻ) ആയിരുന്നുവെന്ന് ഖണ്ഡിതമായി പ്രസ്താവിക്കത്തക്കവണ്ണമുള്ള ലക്ഷ്യമൊന്നും നമുക്ക് കിട്ടിയിട്ടില്ല. എങ്കിലും, അദ്ദേഹത്തെ സംബന്ധിച്ച് ക്വുർആൻ പ്രസ്താവിക്കുന്നതിൽ നിന്ന് അദ്ദേഹം ഒരു നബിയായിരിക്കണമെന്നുതന്നെയാണ് മനസ്സിലാക്കുന്നത്. ഭൂരിപക്ഷം പണ്ഡിതന്മാരുടെ അഭിപ്രായവും അതാകുന്നു. عَبْدًا مِّنْ عِبَادِنَا (നമ്മുടെ അടിയാന്മാരിൽപെട്ട ഒരു അടിയാൻ) എന്നും, وَعَلَّمْنَاهُ مِن لَّدُنَّا عِلْمًا (നമ്മുടെ അടുക്കൽനിന്ന് നാം അദ്ദേഹത്തിന് ഒരു പ്രത്യേകജ്ഞാനം പഠിപ്പിച്ചിരിക്കുന്നു) എന്നും അല്ലാഹു അദ്ദേഹത്തെപറ്റി പറയുന്നു. ഇതൊന്നും ഞാൻ എന്റെ അഭിപ്രായത്തിന് ചെയ്തതല്ല എന്ന് അദ്ദേഹം മൂസാ നബി (അ) നോട് പറഞ്ഞതായി 82-ാം വചനത്തിലും കാണാം. ഇതിൽനിന്നെല്ലാം അദ്ദേഹം ഒരു പ്രവാചകനാണെന്നത്രെ വ്യക്തമാകുന്നത്.

قَالَ إِنَّكَ لَن تَسْتَطِيعَ مَعِىَ صَبْرًا ﴿٦٧﴾

**﴾67﴿ അദ്ദേഹം [ഖിദ്‌ർ] പറഞ്ഞു: നിശ്ചയമായും, താങ്കൾക്ക് എന്റെ കൂടെ സഹിക്കുവാൻ സാദ്ധ്യമാകുകയില്ലതന്നെ,**

وَكَيْفَ تَصْبِرُ عَلَىٰ مَا لَمْ تُحِطْ بِهِۦ خُبْرًا ﴿٦٨﴾

**﴾68﴿ താങ്കൾക്ക് സൂക്ഷ്മജ്ഞാനം മുഴുമിപ്പിച്ചു കിട്ടിയിട്ടില്ലാത്ത ഒരു കാര്യത്തെപറ്റി താങ്കൾ എങ്ങിനെ സഹിക്കും?!**

قَالَ سَتَجِدُنِىٓ إِن شَآءَ ٱللَّهُ صَابِرًا وَلَآ أَعْصِى لَكَ أَمْرًا ﴿٦٩﴾

**﴾69﴿ അദ്ദേഹം [മൂസാ] പറഞ്ഞു: അല്ലാഹു ഉദ്ദേശിച്ചാൽ, സഹിക്കുന്നവനായി എന്നെ താങ്കൾക്ക് കാണാവുന്നതാണ്; ഞാൻ താങ്കളുടെ ഒരു കൽപനക്കും എതിര്‍പ്രവർത്തിക്കുന്നതുമല്ല.**

قَالَ فَإِنِ ٱتَّبَعْتَنِى فَلَا تَسْـَٔلْنِى عَن

**﴾70﴿ അദ്ദേഹം പറഞ്ഞു: എന്നാൽ, താങ്കൾ എന്നെ അനുഗമിക്കുന്നപക്ഷം, ഏതൊരു കാര്യത്തെ**

| | |
|---|---|
| شَيۡءٍ حَتَّىٰٓ أُحۡدِثَ لَكَ مِنۡهُ ذِكۡرٗا ﴿٧٠﴾ | **ക്കുറിച്ചും, താങ്കൾക്ക് ഞാൻ അതിനെപറ്റി പ്രസ്താവന നൽകുന്നതു വരെ എന്നോട് ചോദ്യം ചെയ്യരുത്!** |

﴾67﴿ قَالَ അദ്ദേഹം പറഞ്ഞു إِنَّكَ നിശ്ചയമായും താങ്കൾ لَن تَسۡتَطِيعَ താങ്കൾക്ക് കഴിയുന്നതല്ല തന്നെ مَعِيَ എന്റെ ഒന്നിച്ച്, എന്റെ കൂടെ صَبۡرٗا സഹിക്കുവാൻ, ക്ഷമിക്കുവാൻ ﴾68﴿ وَكَيۡفَ എങ്ങിനെയാണ് تَصۡبِرُ താങ്കൾ സഹിക്കുക عَلَىٰ مَا ഒരു കാര്യത്തെപറ്റി لَمۡ تُحِطۡ താങ്കൾക്ക് മുഴുവിച്ചു കിട്ടിയിട്ടില്ല (വേണ്ടതുപോലെ കിട്ടിയിട്ടില്ല) بِهِۦ അതിനെ പറ്റി خُبۡرٗا സൂക്ഷ്മജ്ഞാനം ﴾69﴿ قَالَ അദ്ദേഹം പറഞ്ഞു سَتَجِدُنِيٓ എന്നെ താങ്കൾക്ക് കാണാറാകും, താങ്കൾ കണ്ടെത്തിക്കും إِن شَآءَ ഉദ്ദേശിച്ചാൽ ٱللَّهُ അല്ലാഹു صَابِرٗا സഹിക്കുന്നവനായി, ക്ഷമിക്കുന്നവനായി وَلَآ أَعۡصِي ഞാൻ എതിര് നടക്കുകയുമില്ല لَكَ താങ്കൾക്ക് أَمۡرٗا ഒരു കൽപനക്കും, ഒരു കാര്യത്തിനും ﴾70﴿ قَالَ അദ്ദേഹം പറഞ്ഞു فَإِنِ ٱتَّبَعۡتَنِي എന്നാൽ താങ്കൾ എന്നെ പിൻതുടർന്നാൽ فَلَا تَسۡـَٔلۡنِي എന്നോട് താങ്കൾ ചോദ്യം ചെയ്യരുത്, ചോദിക്കരുത് عَن شَيۡءٍ ഒരു കാര്യത്തെക്കുറിച്ചും حَتَّىٰٓ أُحۡدِثَ ഞാൻ പറഞ്ഞുതരുന്നതുവരെ, ഉണ്ടാക്കിത്തരുന്നതുവരെ لَكَ താങ്കൾക്ക് مِنۡهُ അതിനെക്കുറിച്ച് ذِكۡرٗا ഒരു പ്രസ്താവന (നിരൂപണം)

താങ്കൾക്ക് രഹസ്യം മനസ്സിലാക്കുവാൻ കഴിയാത്ത പലതും നമ്മുടെ സഹവാസ മദ്ധ്യേ താങ്കൾ കണ്ടേക്കും; പിന്നീട് അതിന്റെ രഹസ്യം ഞാൻ താങ്കൾക്ക് പറഞ്ഞുതരികയും ചെയ്യും. അതിനിടക്ക് അക്ഷമനായി ചോദ്യം ചെയ്യരുത് എന്ന് സാരം. മൂസാ നബി (അ) അത് സമ്മതിക്കുകയും ചെയ്തു.

## വിഭാഗം - 10

| | |
|---|---|
| فَٱنطَلَقَا حَتَّىٰٓ إِذَا رَكِبَا فِي ٱلسَّفِينَةِ خَرَقَهَاۖ | ﴾71﴿ **അനന്തരം, രണ്ടുപേരും പോയി. അങ്ങനെ, അവർ കപ്പലിൽ കയറിപ്പോകുമ്പോൾ അദ്ദേഹം [ഖിദ്വ്ർ] അതിന് പിളർപ്പുണ്ടാക്കി.** |
| قَالَ أَخَرَقۡتَهَا لِتُغۡرِقَ أَهۡلَهَا لَقَدۡ جِئۡتَ شَيۡـًٔا إِمۡرٗا ﴿٧١﴾ | **അദ്ദേഹം [മൂസാ] പറഞ്ഞു: ഇതിലെ ആൾക്കാരെ മുക്കിക്കളയുവാനായി താങ്കൾ അതിനെ പിളർക്കുകയോ? തീർച്ചയായും, ഗൗരവമുള്ള ഒരു കാര്യം തന്നെയാണ് താങ്കൾ ചെയ്തത്!** |

قَالَ أَلَمْ أَقُلْ إِنَّكَ لَن تَسْتَطِيعَ مَعِيَ صَبْرًا ﴿٧٢﴾

**﴾72﴿ അദ്ദേഹം പറഞ്ഞു: ഞാൻ പറഞ്ഞിട്ടില്ലയോ; നിശ്ചയമായും താങ്കൾക്ക് എന്റെ കൂടെ ക്ഷമിക്കുവാൻ സാധിക്കുകയില്ലെന്ന്?!**

قَالَ لَا تُؤَاخِذْنِي بِمَا نَسِيتُ وَلَا تُرْهِقْنِي مِنْ أَمْرِي عُسْرًا ﴿٧٣﴾

**﴾73﴿ അദ്ദേഹം പറഞ്ഞു: ഞാൻ മറന്നു (ചോദിച്ചു) പോയതിനെപറ്റി താങ്കൾ എന്നോട് നടപടി എടുക്കരുത്; എന്റെ കാര്യത്തിൽ പ്രയാസപ്പെട്ട ഒന്നിന് എന്നെ ബുദ്ധിമുട്ടിക്കുകയും ചെയ്യരുത്!**

---

﴾71﴿ فَانطَلَقَا അനന്തരം (എന്നിട്ട്) രണ്ടാളുംപോയി حَتَّىٰ إِذَا رَكِبَا അങ്ങനെ രണ്ടാളും കയറിയപ്പോൾ (കയറിപ്പോകുമ്പോൾ) فِي السَّفِينَةِ കപ്പലിൽ خَرَقَهَا അദ്ദേഹം അതിന് പിളർപ്പുണ്ടാക്കി قَالَ അദ്ദേഹം പറഞ്ഞു أَخَرَقْتَهَا അതിനെ താങ്കൾ പിളർക്കുകയോ لِتُغْرِقَ താങ്കൾ മുക്കിക്കളയുവാൻ أَهْلَهَا അതിലെ ആൾക്കാരെ لَقَدْ جِئْتَ തീർച്ചയായും താങ്കൾ വരുത്തി (ചെയ്തു) شَيْئًا ഒരു കാര്യം إِمْرًا വമ്പിച്ചതായ, ഗൗരവമുള്ള ﴾72﴿ قَالَ അദ്ദേഹം പറഞ്ഞു أَلَمْ أَقُلْ ഞാൻ പറഞ്ഞിട്ടില്ലയോ إِنَّكَ നിശ്ചയമായും താൻ, താങ്കൾ لَن تَسْتَطِيعَ തനിക്ക് സാധിക്കുകയില്ലതന്നെ مَعِيَ എന്റെ കൂടെ صَبْرًا സഹിക്കുന്നതിന് ﴾73﴿ قَالَ അദ്ദേഹം പറഞ്ഞു لَا تُؤَاخِذْنِي എന്നെ പിടികൂടരുത്, എന്നോട് നടപടി എടുക്കരുത് بِمَا نَسِيتُ ഞാൻ മറന്നതുകൊണ്ട് وَلَا تُرْهِقْنِي എന്നെ ബുദ്ധിമുട്ടിക്കുകയും ചെയ്യരുത് مِنْ أَمْرِي എന്റെ കാര്യത്തിൽ, കാര്യത്തെ സംബന്ധിച്ച് عُسْرًا ഒരു പ്രയാസത്തിന്, ഞെരുക്കമായ കാര്യത്തിന്

---

എന്റെ മറവികൊണ്ടുണ്ടായ ഇത്തരം സംഗതികൾ, താങ്കളൊന്നിച്ച് സഹവസിച്ചു പലതും പഠിക്കുന്നതിന് തടസ്സമാക്കി എന്നെ വിഷമിപ്പിക്കരുതേ! ഇനി, മേലിൽ ഞാൻ അങ്ങിനെ ചെയ്കയില്ല എന്ന് സാരം.

അവർ കപ്പലിലായിരുന്നപ്പോൾ, ഒരു കുരുവി വന്ന് കപ്പലിന്റെ ഒരുഭാഗത്ത് ഇരിക്കുകയും, അതിന്റെ കൊക്ക്കൊണ്ട് സമുദ്രത്തിൽ അത് ഒന്ന് കൊത്തുകയും ഉണ്ടായി എന്നും, അപ്പോൾ ഖിദ്വ്ർ (അ) ഇപ്രകാരം പറഞ്ഞുവെന്നും മേൽസൂചിപ്പിച്ച ഹദീഥിൽ കാണാം: താങ്കളുടെ അറിവും, എന്റെ അറിവും, സൃഷ്ടികളെല്ലാവരുടെ അറിവും കൂടിയാലും, അല്ലാഹുവിന്റെ അറിവിനെ അപേക്ഷിച്ച് ഈ കുരുവിയുടെ കൊക്ക് സമുദ്രജലത്തിൽ വരുത്തിയ കുറവ്പോലെയല്ലാതെ- അതിൽ കവിഞ്ഞു ഒരു കുറവും- വരുത്തുകയില്ല. താമസിയാതെ അദ്ദേഹം ഒരു മഴു എടുത്ത് കപ്പലിന്റെ പലകക്ക് പിളർപ്പുണ്ടാക്കിയത്രെ.

فَٱنطَلَقَا حَتَّىٰٓ إِذَا لَقِيَا غُلَـٰمًا فَقَتَلَهُۥ قَالَ

《74》 എന്നിട്ട്, രണ്ടാളും പോയി. അങ്ങനെ, ഒരു ബാലനെ അവർ കണ്ടുമുട്ടുകയും, ഉടനെ അദ്ദേഹം അവനെ കൊലപ്പെടുത്തുകയും ചെയ്തപ്പോൾ, അദ്ദേഹം [മൂസാ] പറഞ്ഞു:

أَقَتَلْتَ نَفْسًا زَكِيَّةًۢ بِغَيْرِ نَفْسٍ

നിർദ്ദോഷിയായ ഒരാളെ- മറ്റൊരാൾക്ക് പകരമായിട്ടല്ലാതെ- താങ്കൾ കൊന്നുകളഞ്ഞുവോ?!

لَّقَدْ جِئْتَ شَيْـًٔا نُّكْرًا ﴿٧٤﴾

തീർച്ചയായും, ആക്ഷേപാർഹമായ ഒരു കാര്യം തന്നെയാണ് താങ്കൾ ചെയ്തിരിക്കുന്നത്!

## ജുസ്ഉ് - 16

۞ قَالَ أَلَمْ أَقُل لَّكَ إِنَّكَ لَن تَسْتَطِيعَ مَعِىَ صَبْرًا ﴿٧٥﴾

《75》 അദ്ദേഹം പറഞ്ഞു: താങ്കളോട്, ഞാൻ പറഞ്ഞിട്ടില്ലയോ: താങ്കൾക്ക് എന്റെ കൂടെ ക്ഷമിക്കുവാൻ സാധ്യമാകുകയില്ലെന്ന്?!

قَالَ إِن سَأَلْتُكَ عَن شَىْءٍۭ بَعْدَهَا فَلَا تُصَـٰحِبْنِى ۖ

《76》 അദ്ദേഹം [മൂസാ] പറഞ്ഞു: ഇതിന്ശേഷം വല്ലതിനെക്കുറിച്ചും ഞാൻ താങ്കളോട് ചോദിക്കുന്നപക്ഷം, പിന്നെ താങ്കൾ എന്നോട് സഹവസിക്കേണ്ടതില്ല

قَدْ بَلَغْتَ مِن لَّدُنِّى عُذْرًا ﴿٧٦﴾

എന്റെ പക്കൽ നിന്നു തന്നെ, താങ്കൾക്ക് ഒഴികഴിവ് കിട്ടിക്കഴിഞ്ഞിരിക്കുന്നു.

---

《74》 فَانْطَلَقَا എന്നിട്ട് രണ്ടാളും പോയി حَتَّىٰٓ إِذَا لَقِيَا അങ്ങനെ രണ്ടാളും കണ്ടുമുട്ടിയപ്പോൾ غُلَامًا ഒരു ബാലനെ, ആൺകുട്ടിയെ فَقَتَلَهُ എന്നിട്ട് അവനെ അദ്ദേഹം കൊല ചെയ്തു قَالَ അദ്ദേഹം പറഞ്ഞു أَقَتَلْتَ താങ്കൾ കൊല ചെയ്തുവോ نَفْسًا ഒരു ആത്മാവിനെ (ഒരാളെ) زَكِيَّةً പരിശുദ്ധമായ (നിർദ്ദോഷിയായ) بِغَيْرِ نَفْسٍ മറ്റൊരാൾക്ക് പകരമല്ലാതെ (പ്രതികാരമായിട്ടല്ലാതെ) لَقَدْ جِئْتَ തീർച്ചയായും താങ്കൾ വരുത്തി, ചെയ്തു شَيْئًا ഒരു കാര്യം نُكْرًا ആക്ഷേപാർഹമായ, വെറുക്കത്തക്ക 《75》 قَالَ അദ്ദേഹം പറഞ്ഞു أَلَمْ أَقُلْ ഞാൻ പറഞ്ഞിട്ടില്ലയോ لَكَ തന്നോട്, താങ്കളോട് إِنَّكَ നിശ്ചയമായും താങ്കൾ لَنْ تَسْتَطِيعَ താങ്കൾക്ക് സാധിക്കുകയില്ല എന്ന് مَعِيَ എന്റെ കൂടെ صَبْرًا ക്ഷമിക്കുവാൻ

﴾76﴿ قَالَ അദ്ദേഹം പറഞ്ഞു إِنْ سَأَلْتُكَ ഞാൻ താങ്കളോട് ചോദിച്ചാൽ عَنْ شَيْءٍ വല്ല വസ്തുവെക്കുറിച്ചും بَعْدَهَا ഇതിന്ശേഷം فَلَا تُصَاحِبْنِي എന്നാൽ താങ്കൾ എന്നോട് സഹവസിക്കേണ്ടതില്ല, സഹവസിക്കേണ്ട قَدْ തീർച്ചയായും بَلَغْتَ താങ്കൾക്ക് കിട്ടിയിരിക്കുന്നു (താങ്കൾ എത്തിച്ചേർന്നിരിക്കുന്നു) مِن لَّدُنِّي എന്റെ പക്കൽനിന്ന്, എന്റെ അടുക്കൽനിന്ന് عُذْرًا ഒഴികഴിവ് (ഒഴികഴിവിങ്കൽ)

---

ഹദീഥിൽ വന്നിട്ടുള്ളതുപോലെ, മൂസാ നബി (അ) ചോദ്യം ചെയ്യാതെ കുറേക്കൂടി ക്ഷമിച്ചിരുന്നുവെങ്കിൽ നമുക്ക് ഇനിയും പല ജ്ഞാനരഹസ്യങ്ങളും കാണുവാൻ സാധിക്കുമായിരുന്നു. പക്ഷേ, അദ്ദേഹത്തിന്റെ ഗുരുഭക്തിയും, സാങ്കോചവും ഇങ്ങിനെ പറയുവാൻ അദ്ദേഹത്തെ നിർബന്ധിതനാക്കി.

فَٱنطَلَقَا

**﴾77﴿ പിന്നെയും, അവർ രണ്ടാളും പോയി.**

حَتَّىٰٓ إِذَآ أَتَيَآ أَهْلَ قَرْيَةٍ ٱسْتَطْعَمَآ أَهْلَهَا

**അങ്ങനെ, അവർ ഒരു രാജ്യക്കാരുടെ അടുക്കൽ ചെന്നപ്പോൾ, ആ നാട്ടുകാരോട് ഭക്ഷണം നൽകുവാൻ അവർ ആവശ്യപ്പെട്ടു;**

فَأَبَوْا۟ أَن يُضَيِّفُوهُمَا

**എന്നാലവർ, അവരെ സൽക്കരിക്കുന്നതിന് വിസമ്മതിക്കയാണ് ചെയ്തത്;**

فَوَجَدَا فِيهَا جِدَارًا يُرِيدُ أَن يَنقَضَّ فَأَقَامَهُۥ ۖ

**അപ്പോൾ, അവിടെ പൊളിഞ്ഞുവീഴുവാൻ പോകുന്ന ഒരു മതിൽ അവർ കണ്ടെത്തി. ഉടനെ, അദ്ദേഹം [ഖിദ്ർ] അത് നേരെയാക്കി നിറുത്തി.**

قَالَ لَوْ شِئْتَ لَتَّخَذْتَ عَلَيْهِ أَجْرًا ﴿٧٧﴾

**അദ്ദേഹം [മൂസാ] പറഞ്ഞു: താങ്കൾ ഉദ്ദേശിച്ചെങ്കിൽ, അതിന് വല്ല പ്രതിഫലവും നിശ്ചയി(ച്ചു മേടി)ക്കാമായിരുന്നു!**

قَالَ هَٰذَا فِرَاقُ بَيْنِى وَبَيْنِكَ ۚ

**﴾78﴿ അദ്ദേഹം പറഞ്ഞു: ഇത്, ഞാനും താങ്കളും തമ്മിലുള്ള വേർപാടാണ്;**

سَأُنَبِّئُكَ بِتَأْوِيلِ مَا لَمْ تَسْتَطِع عَّلَيْهِ صَبْرًا ﴿٧٨﴾

**താങ്കൾക്ക് ക്ഷമിക്കുവാൻ സാധിക്കാതിരുന്ന കാര്യത്തിന്റെ ഉൾസാരം ഞാൻ താങ്കൾക്ക് അറിയിച്ചുതരാം:**

《77》 فَانطَلَقَا എന്നിട്ട് (പിന്നെയും) രണ്ടാളും പോയി حَتَّىٰٓ إِذَآ أَتَيَآ അങ്ങനെ അവർ ചെന്നപ്പോൾ أَهۡلَ قَرۡيَةٍ ഒരു രാജ്യക്കാരുടെ അടുക്കൽ اسۡتَطۡعَمَآ അവർ ഭക്ഷണത്തിന്നാവശ്യപ്പെട്ടു أَهۡلَهَا അതിലെ ആളുകളോട്, ആ നാട്ടുകാരോട് فَأَبَوۡا എന്നാലവർ വിസമ്മതിച്ചു أَن يُضَيِّفُوهُمَا അവരെ സൽക്കരിക്കുന്നതിന് فَوَجَدَا അപ്പോൾ അവർ കണ്ടു فِيهَا അതിൽ جِدَارًا ഒരു മതിൽ يُرِيدُ അത് ഉദ്ദേശിക്കുന്നു (ശ്രമിക്കുന്നു, പോകുന്നു) أَن يَنقَضَّ അത് പൊളിഞ്ഞു വീഴുവാൻ فَأَقَامَهُۥ അപ്പോൾ അദ്ദേഹം അത്നേരെയാക്കി നിറുത്തി قَالَ അദ്ദേഹം പറഞ്ഞു لَوۡ شِئۡتَ താങ്കൾ ഉദ്ദേശിച്ചിരുന്നുവെങ്കിൽ لَتَّخَذۡتَ താങ്കൾക്ക് നിശ്ചയിക്കാമായിരുന്നു, ഏർപ്പെടുത്താമായിരുന്നു عَلَيۡهِ അതിന്, അതിന്റെ പേരിൽ أَجۡرًا ഒരു പ്രതിഫലം, കൂലി 《78》 قَالَ അദ്ദേഹം പറഞ്ഞു هَٰذَا ഇത് فِرَاقُ വേർപാടാണ്, പിരിയലാണ് بَيۡنِي എന്റെ ഇടക്കും وَبَيۡنِكَ താങ്കളുടെ ഇടക്കും (ഞാനും താങ്കളും തമ്മിൽ) سَأُنَبِّئُكَ ഞാൻ താങ്കൾക്ക് പറഞ്ഞുതരാം, മനസ്സിലാക്കിത്തരാം بِتَأۡوِيلِ ഉൾസാരത്തെ, ആന്തരാർത്ഥത്തെ, വ്യാഖ്യാനത്തെ مَا യാതൊരു കാര്യത്തിന്റെ لَمۡ تَسۡتَطِع താങ്കൾക്ക് സാധിച്ചില്ല عَلَيۡهِ അതിനെപറ്റി صَبۡرًا ക്ഷമിക്കുവാൻ

---

കേവലം വിദേശികളായ രണ്ടാളുകളെ– അവർ ഭക്ഷണം നൽകണമെന്ന് ആവശ്യപ്പെട്ടിട്ടുകൂടി– ആദരിക്കാതിരുന്ന ആ നാട്ടുകാരുടെ മതിലിന്റെ കേട് തീർത്തുകൊടുക്കുന്നതിന് ഒരു പ്രതിഫലം നിശ്ചയിക്കുന്നത് അന്യായമല്ലാത്ത സ്ഥിതിക്ക്, നമ്മുടെ തൽക്കാലാവശ്യങ്ങൾക്കായി അങ്ങിനെ ചെയ്യാമായിരുന്നുവെന്നാണ് മൂസാ നബി (അ) പറയുന്നത്. എന്നാൽ, നിശ്ചയപ്രകാരം ഒഴികഴിവ് പറയുവാനുള്ള അവസാനത്തെ അവസരവും ഇതുമൂലം അദ്ദേഹത്തിന് നഷ്ടപ്പെട്ടുപോയി. ഖിദ്ർ നബി (അ), തന്റെ പ്രവൃത്തികളുടെ രഹസ്യങ്ങളും, അതിൽ അടങ്ങിയിട്ടുള്ള ആന്തര തത്വങ്ങളും ഇങ്ങിനെ വിവരിച്ചുകൊടുക്കുന്നു:–

أَمَّا ٱلسَّفِينَةُ فَكَانَتۡ لِمَسَٰكِينَ يَعۡمَلُونَ فِي ٱلۡبَحۡرِ

**《79》 എന്നാൽ, (ആ) കപ്പൽ; അത് കടലിൽ ജോലി ചെയ്തു വരുന്ന ചില സാധുക്കളുടെതായിരുന്നു;**

فَأَرَدتُّ أَنۡ أَعِيبَهَا

**അതിനാൽ, ഞാൻ അതിന് കേടു വരുത്തണമെന്ന് ഉദ്ദേശിച്ചു.**

وَكَانَ وَرَآءَهُم مَّلِكٌ يَأۡخُذُ كُلَّ سَفِينَةٍ غَصۡبًا ﴿٧٩﴾

**(കാരണം:) അവരുടെ പിറകിൽ എല്ലാ (നല്ല) കപ്പലും പിടിച്ചെടുത്തു കൈവശപ്പെടുത്തുന്ന ഒരു രാജാവുണ്ടായിരുന്നു.**

وَأَمَّا ٱلۡغُلَٰمُ فَكَانَ أَبَوَاهُ مُؤۡمِنَيۡنِ

**《80》 (ആ) ബാലനാകട്ടെ: അവന്റെ മാതാപിതാക്കൾ സത്യവിശ്വാസികളായിരുന്നു;**

فَخَشِينَآ أَن يُرۡهِقَهُمَا طُغۡيَٰنٗا وَكُفۡرٗا ﴿٨٠﴾

അതിക്രമത്തിനും, അവിശ്വാസത്തിനും (മതനിഷേധത്തിനും) അവൻ അവരെ ബുദ്ധിമുട്ടിക്കുമെന്ന് നാം ഭയപ്പെട്ടു.

فَأَرَدۡنَآ أَن يُبۡدِلَهُمَا رَبُّهُمَا خَيۡرٗا مِّنۡهُ زَكَوٰةٗ وَأَقۡرَبَ رُحۡمٗا ﴿٨١﴾

﴾81﴿ അതിനാൽ അവന്പകരം അവനെക്കാൾ പരിശുദ്ധതയിൽ ഉത്തമനും, കരുണയിൽ കൂടുതൽ അടുപ്പമുള്ളവനുമായ ഒരുവനെ (ഒരു സന്തതിയെ) അവരുടെ റബ്ബ് അവർക്ക് നൽകണമെന്ന് നാം ഉദ്ദേശിച്ചു.

وَأَمَّا ٱلۡجِدَارُ فَكَانَ لِغُلَٰمَيۡنِ يَتِيمَيۡنِ فِي ٱلۡمَدِينَةِ وَكَانَ تَحۡتَهُۥ كَنزٞ لَّهُمَا وَكَانَ أَبُوهُمَا صَٰلِحٗا فَأَرَادَ رَبُّكَ أَن يَبۡلُغَآ أَشُدَّهُمَا وَيَسۡتَخۡرِجَا كَنزَهُمَا رَحۡمَةٗ مِّن رَّبِّكَۚ

﴾82﴿ (ആ) മതിലാണെങ്കിലോ; അത് (ആ) പട്ടണത്തിലെ അനാഥരായ രണ്ട് ബാലന്മാരുടെതായിരുന്നു; അതിന്റെ ചുവട്ടിൽ അവർക്കായുള്ള ഒരു നിക്ഷേപവുമുണ്ട്; അവരുടെ പിതാവ് ഒരു നല്ല മനുഷ്യനുമായിരുന്നു. അതിനാൽ, രണ്ടുപേരും അവരുടെ പൂർണവളർച്ച (യൗവ്വനം) പ്രാപിക്കുകയും, തങ്ങളുടെ നിക്ഷേപം അവർ പുറത്തെടുക്കുകയും വേണമെന്ന് നിന്റെ രക്ഷിതാവ് ഉദ്ദേശിച്ചു. നിന്റെ രക്ഷിതാവിന്റെ പക്കൽനിന്നുള്ള ഒരു അനുഗ്രഹമായിട്ടത്രെ (അത്).

وَمَا فَعَلۡتُهُۥ عَنۡ أَمۡرِيۚ ذَٰلِكَ تَأۡوِيلُ مَا لَمۡ تَسۡطِع عَّلَيۡهِ صَبۡرٗا ﴿٨٢﴾

ഞാൻ ഇത് (ഒന്നും) എന്റെ അഭിപ്രായപ്രകാരം ചെയ്തിട്ടുള്ളതല്ല. താങ്കൾക്ക് ക്ഷമിക്കുവാൻ സാധിക്കാതിരുന്ന കാര്യങ്ങളുടെ ഉൾസാരം ഇതാണ്.

---

﴾79﴿ أَمَّا السَّفِينَةُ എന്നാൽ കപ്പൽ فَكَانَتْ അതായിരുന്നു لِمَسَاكِينَ ചില സാധുക്കൾക്കുള്ളത്, പാവങ്ങൾക്കുള്ളത് يَعْمَلُونَ ജോലി ചെയ്യുന്ന, പ്രവൃത്തി എടുക്കുന്ന فِي الْبَحْرِ സമുദ്രത്തിൽ, കടലിൽ فَأَرَدْتُ അപ്പോൾ ഞാൻ ഉദ്ദേശിച്ചു أَنْ أَعِيبَهَا ഞാൻ അത് കേടുവരുത്തുവാൻ وَكَانَ ഉണ്ടായിരുന്നു وَرَاءَهُمْ അവരുടെ പിറകിൽ مَلِكٌ ഒരു രാജാവ് يَأْخُذُ അവൻ എടുക്കും, കൈവശപ്പെടുത്തും كُلَّ سَفِينَةٍ എല്ലാ കപ്പലും غَصْبًا പിടിച്ചെടുത്തു, കയ്യേറിയതായി ﴾80﴿ وَأَمَّا الْغُلَامُ എന്നാൽ ബാലനാകട്ടെ فَكَانَ ആയിരുന്നു أَبَوَاهُ അവന്റെ മാതാപിതാക്കൾ مُؤْمِنَيْنِ രണ്ടു സത്യവിശ്വാസികൾ فَخَشِينَا അപ്പോൾ നാം ഭയ

പ്പെട്ടു أَنْ يُرْهِقَهُمَا അവരെ അവൻ ബുദ്ധിമുട്ടിക്കുമെന്ന് طُغْيَانًا അതിക്രമത്തിന്, അതിരു വിടുന്നതിന് وَكُفْرًا അവിശ്വാസത്തിനും ﴿81﴾ فَأَرَدْنَا അപ്പോൾ നാം ഉദ്ദേശിച്ചു أَنْ يُبْدِلَهُمَا അവർക്ക് രണ്ടാൾക്കും പകരം നൽകണമെന്ന് رَبُّهُمَا അവരുടെ രക്ഷിതാവ് خَيْرًا ഉത്തമ മായവനെ مِنْهُ അവനെക്കാൾ زَكَاةً പരിശുദ്ധതയിൽ وَأَقْرَبَ കൂടുതൽ അടുപ്പമുള്ള വനും رُحْمًا കരുണയിൽ, ദയയിൽ ﴿82﴾ وَأَمَّا الْجِدَارُ എന്നാൽ മതിലാകട്ടെ فَكَانَ അതാ യിരുന്നു لِغُلَامَيْنِ രണ്ടു ബാലന്മാർക്കുള്ളത് يَتِيمَيْنِ അനാഥകളായ فِي الْمَدِينَةِ പട്ടണത്തി ലുള്ള وَكَانَ تَحْتَهُ അതിന്റെ ചുവട്ടിലുണ്ടായിരുന്നു كَنْزٌ ഒരു നിക്ഷേപം, നിധി لَهُمَا അവർക്ക് (രണ്ടുപേർക്ക്) وَكَانَ ആയിരുന്നു أَبُوهُمَا അവരുടെ പിതാവ് صَالِحًا ഒരു നല്ല വൻ, ഒരു സൽക്കർമി فَأَرَادَ അപ്പോൾ ഉദ്ദേശിച്ചു رَبُّكَ നിന്റെ രക്ഷിതാവ് أَنْ يَبْلُغَا അവർ (രണ്ടാളും) എത്തുവാൻ, പ്രാപിക്കുവാൻ أَشُدَّهُمَا അവരുടെ പൂർണവളർച്ച, ശക്തമായ ഘട്ടം (യൗവ്വനം) وَيَسْتَخْرِجَا അവർ പുറത്തെടുക്കുവാനും, പുറപ്പെടുവിക്കുവാനും كَنْزَهُمَا അവരുടെ നിക്ഷേപം رَحْمَةً അനുഗ്രഹമായിട്ട്, അനുഗ്രഹമത്രെ, കരുണയായി مِنْ رَبِّكَ നിന്റെ റബ്ബിന്റെ പക്കൽനിന്നുള്ള وَمَا فَعَلْتُهُ ഞാൻ അതു ചെയ്തിട്ടില്ല عَنْ أَمْرِي എന്റെ അഭിപ്രായപ്രകാരം, (എന്റെ സ്വന്തം കാര്യമെന്ന നിലക്ക്) ذَٰلِكَ അത്, ഇത് تَأْوِيلُ ഉൾസാരമാണ്, ആന്തരാർത്ഥമാണ്, വ്യാഖ്യാനമാണ് مَا യാതൊരു കാര്യത്തിന്റെ لَمْ تَسْطِعْ താങ്കൾക്ക് സാധ്യമായിട്ടില്ല عَلَيْهِ അതിനാൽ, അതിനെപറ്റി صَبْرًا ക്ഷമിക്കുവാൻ, സഹി ക്കുവാൻ

---

ഈ ലോകത്ത് നടമാടുന്ന സംഭവങ്ങൾ പരിശോധിക്കുമ്പോൾ, അവയ്ക്ക് രണ്ട്വശ ങ്ങൾ ഉള്ളതായി കാണാം: ബാഹ്യവശവും, ആന്തരവശവും അഥവാ പ്രത്യക്ഷവും, യാഥാർത്ഥ്യവും. യാഥാർത്ഥ്യവശങ്ങളെപറ്റി സസൂക്ഷ്മമായി മനസ്സിലാക്കുവാനോ, വിശ ദവിശകലനം നടത്തുവാനോ നമുക്ക് സാധ്യമാകുകയില്ല. പക്ഷേ, പൊതുവിൽ അത് സമ്മതിക്കാതിരിക്കുവാൻ നിർവാഹമില്ല. ഒരു വിഷയത്തെക്കുറിച്ച് സംശയരഹിതമായ ഒരു വിധി നാം, കൽപിക്കുന്നു. ആ അടിസ്ഥാനത്തിൽ അനേക കാര്യങ്ങളെ നാം കെട്ടി പ്പടുക്കുകയും ചെയ്യുന്നു. അതിന്ശേഷം ആ അടിസ്ഥനം തന്നെ പരമാബദ്ധമായിരു ന്നുവെന്ന് പിന്നീട് പലപ്പോഴും നാം സമ്മതിക്കേണ്ടിവരുന്നു. അങ്ങിനെ, അതിന്മേൽ കെട്ടിപ്പടുത്തിരുന്ന കാര്യങ്ങളെല്ലാം അബദ്ധമോ, വിരുദ്ധഫലം നൽകുന്നതോ ആണെന്ന് നമുക്ക് സ്വയം ബോദ്ധ്യപ്പെടുന്നു. നമ്മുടെ നിത്യാനുഭവങ്ങളിൽ തന്നെ ഇതിന് ധാരാളം ഉദാഹരണങ്ങൾ കാണും. ശാസ്ത്രത്തിനോ യുക്തിക്കോ ഇതിൽനിന്ന് ഒഴിവായിരിക്കു വാൻ സാധ്യമല്ല.

എന്നാൽ, ബാഹ്യാവസ്ഥയുടെ അടിസ്ഥാനത്തിലല്ലാതെ മനുഷ്യന് ഈ ലോകത്ത് കഴിഞ്ഞുകൂടുക സാധ്യമാണോ? ഇല്ലതാനും. കാരണം: മനുഷ്യന് ബാഹ്യവശങ്ങളെ സംബന്ധിച്ചു മാത്രമെ അറിയുകയുള്ളൂ. കാര്യകാരണങ്ങളുടെ പട്ടികയും, അവ തമ്മി ലുള്ള പരസ്പരബന്ധവും ആ അറിവിന്റെ അടിസ്ഥാനത്തിൽ മാത്രമേ അവന് കണക്കി ലെടുക്കുവാൻ സാധിക്കുകയുള്ളൂ. ആകയാൽ, മനുഷ്യരെ സംബന്ധിച്ചിടത്തോളം ഈ ലോകത്തിന് ബാഹ്യലോകം عالم الظاهر എന്ന് പറയാം. യഥാർത്ഥത്തിന്റെ അടിസ്ഥാന

ത്തിൽ മാത്രം കാര്യങ്ങൾ നീങ്ങിക്കൊണ്ടിരിക്കുന്ന മറ്റൊരവസ്ഥയും ഇവിടെത്തന്നെ നടന്നുകൊണ്ടിരിക്കുന്നുണ്ട്. അതനുസരിച്ചാണ് അല്ലാഹുവിന്റെ ഭരണവ്യവസ്ഥ ഇവി ടെയും, എവിടെയും നടക്കുന്നത്. അതുകൊണ്ടത്രേ, മനുഷ്യന്റെ അനുമാനങ്ങളും യാഥാർത്ഥ്യങ്ങളും തമ്മിൽ പലപ്പോഴും ഏറ്റുമുട്ടുവാൻ ഇടവരുന്നതും.

ബാഹ്യാവസ്ഥയനുസരിച്ച് ജനങ്ങളിൽ വിധി കൽപിക്കുകയാണ് പ്രവാചകന്മാർ ചെയ്യുന്നത്. നബി ﷺ ഇപ്രകാരം പറഞ്ഞതായി ഹദീഥിൽ വന്നിരിക്കുന്നു: **نحن نحكم با لظواهر والله يتولى السرائر** (ഞങ്ങൾ ബാഹ്യങ്ങളനുസരിച്ച് വിധിക്കുന്നു, രഹസ്യങ്ങളെ അല്ലാഹു ഏറ്റെടുക്കുന്നു) മൂസാ നബി (അ) ഉം, ഖിദ്ർ നബി (അ) ഉം തമ്മിൽ നടന്ന സംഭവം, ബാഹ്യവും യാഥാർത്ഥ്യവും തമ്മിലുള്ള വ്യത്യാസത്തിന്റെ ഒരു ഉദാഹരണമാ യിരുന്നു. ഖിദ്ർ നബിക്ക് രഹസ്യലോകത്തെ (**عالم الباطن**) ചില വിവരങ്ങൾ അല്ലാഹു അറിയിച്ചുകൊടുത്തിരുന്നു. ബാഹ്യജ്ഞാനമല്ലാത്ത ഒരുതരം അറിവും ഉണ്ട്; മനുഷ്യൻ എത്രതന്നെ അറിയുന്നവനായാലും അവന് അറിയുവാൻ കഴിയാത്ത ജ്ഞാനലോകം ഒന്നുവേറെയുണ്ട്; ഈ ബോധം അവനുണ്ടായിരിക്കേണ്ടതാണ്; എന്ന വസ്തുത ചില അനുഭവങ്ങളുടെ വെളിച്ചത്തിൽ മനസ്സിലാക്കുവാനായി, അല്ലാഹു മൂസാ നബി (അ) നെ ഖിദ്ർ നബി (അ)ന്റെ ശിഷ്യത്വം സമ്പാദിക്കുവാൻ അയച്ചതായിട്ടാണ് നമുക്ക് ഇവിടെ കാണുവാൻ കഴിയുന്നത്. അല്ലാഹു ഉദ്ദേശിക്കുന്നവർക്ക്– അവൻ അറിയിച്ചു കൊടുത്താൽ– മാത്രം അറിയാവുന്ന ഒരു രംഗമാണ് ആന്തരികജ്ഞാനം. അതും, അവൻ ഉദ്ദേശിച്ച അളവിൽ മാത്രം. അതുകൊണ്ടാണ് മൂസാ നബി (അ) യെക്കുറിച്ച് നബിﷺ തിരുമേനി പറഞ്ഞത്: 'അദ്ദേഹം കുറേക്കൂടി ക്ഷമിച്ചിരുന്നുവെങ്കിൽ, നമുക്ക് ഇനിയും പല രഹസ്യങ്ങളും അറിയാമായിരുന്നു' എന്ന്.

മൂസാ നബി (അ) ക്ക് അസഹനീയമായിരുന്ന മൂന്ന് സംഭവങ്ങളാണല്ലോ ഖിദ്ർ നബി (അ) യിൽ നിന്നും സംഭവിച്ചത്. അവയ്ക്കെല്ലാം നിദാനമായി നാം കാണുന്നത് ഒരേ തത്വമാണ്: രണ്ട് ആപത്തുകൾ തമ്മിൽ വൈരുദ്ധ്യം കാണുമ്പോൾ– അഥവാ രണ്ടി ലൊന്ന് സംഭവിക്കാതിരിക്കുകയില്ലെന്ന് വരുമ്പോൾ വലിയതിനെ തടയുവാനായി ചെറി യത് സഹിക്കുക എന്നുള്ളതാണ്. ഈ തത്വം പൊതുവിൽ ലോകം അംഗീകരിച്ചുവരു ന്നതാണ്. ചില രോഗികളുടെ അവയവം മുറിച്ചുകളഞ്ഞു ചികിത്സിക്കുന്നതും, നാട്ടിൽ അരാജകത്വം നടമാടുമ്പോൾ വ്യക്തികളെ കൊന്നുകളയുന്നതുമെല്ലാം ഈ അടിസ്ഥാന ത്തിലത്രെ. ഇവിടെ, അതാ ആ കപ്പലിനു ഒരു കേടുവരുത്താത്ത പക്ഷം ആ കപ്പൽത ന്നെ, ആ പാവപ്പെട്ടവർക്ക് നഷ്ടപ്പെടുവാൻ പോവുകയായിരുന്നു. ആ ബാലനെ കൊലപ്പെ ടുത്തിയിട്ടില്ലായിരുന്നുവെങ്കിൽ അവനും, അവന്റെ മാതാപിതാക്കളും ധിക്കാരികളായി നരകവാസികളായിപ്പോകുമായിരുന്നു. ആ മതിൽ ശരിപ്പെടുത്തുവാൻ അദ്ദേഹം ശ്രമി ച്ചിട്ടില്ലായിരുന്നുവെങ്കിൽ, ആ അനാഥകളുടെ ധനം അന്യാധീനപ്പെട്ടുപോകുവാൻ ഇട വരുമായിരുന്നു.

ആദ്യവും അവസാനവും പറഞ്ഞ രണ്ട് സംഭവവും കേൾക്കുന്നമാത്രയിൽതന്നെ, ന്യായീകരിക്കുവാൻ പ്രയാസം തോന്നുകയില്ല. എന്നാൽ, രണ്ടാമത്തേത്– കുട്ടിയെ കൊലപ്പെടുത്തിയത്– സംബന്ധിച്ച് ഒരു പക്ഷേ; ചിലർക്ക് വേഗത്തിൽ തൃപ്തി അടയു വാൻ കഴിഞ്ഞില്ലെന്ന് വരും. അതുകൊണ്ടാണ്, ഖുർആന്റെ പ്രസ്താവനകൾക്ക് ദുർവ്യാ ഖ്യാനം നൽകുവാൻ പോലും ചിലർ ഇവിടെ മുതിർന്നുകാണുന്നതും. ഒരു കാര്യം നാം

പ്രത്യേകം ഓർക്കേണ്ടതുണ്ട്: അല്ലാഹു ഖിദ്ർ നബി (അ) ക്ക് അവന്റെ വക ഒരു പ്രത്യേകജ്ഞാനം പഠിപ്പിച്ചു കൊടുത്തിട്ടുണ്ടെന്ന് 65-ാം വചനത്തിൽ നാം കണ്ടു. മേൽപറഞ്ഞ സംഭവങ്ങളൊന്നും അദ്ദേഹം തന്റെ സ്വന്തം അഭിപ്രായമനുസരിച്ച് ചെയ്തതല്ലെന്ന് അദ്ദേഹം പറഞ്ഞതായി 82-ാം വചനത്തിലും നാം കാണുന്നു. അല്ലാഹു അദ്ദേഹത്തിന് നൽകിയ പ്രത്യേക അറിവിന്റെ അടിസ്ഥാനത്തിലാണ് താൻ അതെല്ലാം പ്രവർത്തിച്ചതെന്നാണല്ലൊ ഇതിൽനിന്ന് സ്പഷ്ടമാകുന്നത്. എന്നിരിക്കെ, എനി ഇവിടെ യാതൊരു സംശയത്തിനും അവകാശമില്ല. ഇമാം ബുഖാരി (റ)യും മുസ്ലിമും (റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ നിന്ന് വിഷയം കുറേക്കൂടി വ്യക്തമാകുന്നു; റസൂൽ തിരുമേനിﷺ അരുളിച്ചെയ്തതായി ഉബയ്യുബ്നു കഅ്ബ് (റ) പറയുന്നു: **ان الغلام الذى قتله الخضر طبع كافر ولوعاش لارهق ابويه طغيانا وكفرا - متفق عليه** (നിശ്ചയമായും, ഖിദ്ർ നബി (അ) കൊലപ്പെടുത്തിയ കുട്ടി അവിശ്വാസപ്രകൃതിയോട് കൂടിയവനായിരുന്നു. അവൻ ജീവിച്ചിരുന്നുവെങ്കിൽ അവന്റെ മാതാപിതാക്കളെ അവിശ്വാസത്തിനും അതിക്രമത്തിനും അവൻ ബുദ്ധിമുട്ടിക്കുമായിരുന്നു- അഥവാ നിർബന്ധിക്കുമായിരുന്നു.)

ഈ കഥയിൽ നിന്ന് നാം പഠിക്കേണ്ടുന്ന ചില സംഗതികളുണ്ട്:

(1) യാതൊരു സംശയത്തിനും, മാറ്റത്തിനും വിധേയമാവാത്ത- തികച്ചും ദൃഢപൂർണമായ- അറിവ് അല്ലാഹുവിൽ നിന്ന് ലഭിക്കുന്നത്മാത്രമാണ്. ഒരു വിഷയത്തിൽ അങ്ങിനെയുള്ള അറിവ് അല്ലാഹുവിൽ നിന്ന് ഒരാൾക്ക് കിട്ടിക്കഴിഞ്ഞാൽ, ബാഹ്യലോകനീതിക്ക് അത് പ്രത്യക്ഷത്തിൽ എതിരായിരുന്നാലും, ആ വിഷയത്തിൽ ആ അറിവനുസരിച്ച് അയാൾ ഇടപെടേണ്ടതാകുന്നു. അനുമാനം, പരിചയം, ഗവേഷണം ആദിയായവക്ക് ഇവിടെ സ്ഥാനമില്ല. യാഥാർത്ഥ്യത്തിന് മാത്രമെ പരിഗണനയുള്ളൂ.

(2) മനുഷ്യൻ തന്റെ അറിവുകൊണ്ട് സംതൃപ്തനാകരുത്. തനിക്ക് നല്ലതെന്ന് കാണുവാൻ കഴിയാത്തതൊക്കെ ദോഷമായിട്ടുള്ളതാണെന്ന്വെച്ചു- ശരിയായ അന്വേഷണം നടത്താതെ- ആക്ഷേപിക്കുവാൻ ശ്രമിക്കരുത്. താനറിയാത്ത വല്ല രഹസ്യവും ഇതിലുണ്ടായിരിക്കുമെന്ന് അവൻ കരുതണം.

(3) സത്യനിഷേധവും, അവിശ്വാസവും സ്വീകരിച്ച അക്രമികളെ പെട്ടെന്നു ശിക്ഷിക്കാതെ അയച്ചുവിടുക, അവർക്ക് പലപ്പോഴും സജ്ജനങ്ങളെക്കാൾ സുഖ സൗകര്യങ്ങൾ നൽകുക, നേരെമറിച്ച് സത്യവാന്മാരും ശുദ്ധന്മാരുമായവർക്ക് വിഷമങ്ങളും, കഷ്ടനഷ്ടങ്ങളും അനുഭവപ്പെടുക, ഇത്യാദി വിഷയങ്ങളിൽ നമുക്ക് മനസ്സിലാക്കുവാൻ കഴിയാത്ത വമ്പിച്ച രഹസ്യങ്ങൾ ഉണ്ടായിരിക്കുന്നതാണ്.

(4) നമ്മുടെ യുക്തിക്കും ന്യായത്തിനും നിരക്കാത്തതായി ഈ ലോകത്ത് പല സംഗതികളും നടമാടുന്നത് ഇക്കൂട്ടത്തിൽ ഉൾപെട്ടതാകുന്നു.

ഖിദ്ർ നബി (അ) പറഞ്ഞതിന്റെ ചുരുക്കം നമുക്ക് ഇങ്ങിനെ നിരൂപിക്കാം: ഞാൻ ഈ ചെയ്തതെല്ലാം സാധാരണ മനുഷ്യരുടെ പ്രവർത്തനങ്ങളിൽപെട്ടതല്ല. അവ അല്ലാഹുവിന്റെ പ്രത്യേക കൽപന അനുസരിച്ച് നടന്നവയാകുന്നു. താങ്കൾക്ക് അറിയാത്ത പലതും ഈ ലോകത്ത് നടന്നുകൊണ്ടിരിക്കുന്നുണ്ട്. രണ്ടുമൂന്ന് ഉദാഹരണങ്ങൾ മാത്രമാണ് താങ്കൾ കണ്ടത്. [ഈ കഥയെസംബന്ധിച്ച് പല വിവരവും സൂറത്തിന്റെ അവസാനത്തിൽ കൊടുത്ത വ്യാഖ്യാനക്കുറിപ്പിൽ കാണാവുന്നതാണ്].

## വിഭാഗം - 11

وَيَسْـَٔلُونَكَ عَن ذِى ٱلْقَرْنَيْنِ ۖ قُلْ سَأَتْلُوا۟ عَلَيْكُم مِّنْهُ ذِكْرًا ﴿٨٣﴾

**﴾83﴿ (നബിയേ) ദുൽകർനൈനിയെ സംബന്ധിച്ച് അവർ നിന്നോട് ചോദിക്കുന്നു. നീ പറയുക: അദ്ദേഹത്തെക്കുറിച്ച് ഒരു പ്രസ്താവന ഞാൻ നിങ്ങൾക്ക് ഓതിക്കേൾപിച്ചുതരാം.**

﴾83﴿ وَيَسْأَلُونَكَ അവർ നിന്നോട് ചോദിക്കുന്നു عَنْ ذِي الْقَرْنَيْنِ ദുൽകർനൈനിയെക്കുറിച്ച് قُلْ നീ പറയുക سَأَتْلُوا ഞാൻ ഓതിക്കേൾപിക്കാം عَلَيْكُمْ നിങ്ങൾക്ക് مِنْهُ അദ്ദേഹത്തെക്കുറിച്ച് ذِكْرًا ഒരു പ്രസ്താവന

മുമ്പൊരിക്കൽ നാം സൂചിപ്പിച്ചത്പോലെ, നബി തിരുമേനിﷺയോട് അവിശ്വാസികൾ പലതും ചോദിക്കാറുണ്ടായിരുന്നു. അവയിൽ ഒന്നാണ് ദുൽകർനൈനിയെ സംബന്ധിച്ച ചോദ്യവും. ചോദ്യങ്ങൾക്ക് മറുപടി പറയുമ്പോൾ ചോദ്യകർത്താക്കൾക്ക് ഗുണപാഠങ്ങളും, ഉപദേശങ്ങളും ലഭിക്കുന്ന ഭാഗങ്ങൾക്ക് പ്രസക്തി നൽകുകയും, അല്ലാത്ത ഭാഗങ്ങളെപറ്റി മൗനമവലംബിക്കുകയും ചെയ്യുന്നത് ക്വുർആനിലും, ഹദീഥിലും സാധാരണ കാണപ്പെടാറുള്ള ഒരു പതിവത്രെ. അതനുസരിച്ചുതന്നെയാണ് ഇവിടെയും മറുപടി നൽകുന്നത്. ദുൽകർനൈനി എന്ന പേരിലറിയപ്പെടുന്ന ആ മഹാൻ ആരായിരുന്നു? അദ്ദേഹത്തിന്റെ കാലവും രാജ്യവും ഏതായിരുന്നു? ആദിയായവയെപറ്റി ക്വുർആനിലും ഹദീഥിലും പ്രസ്താവിച്ചിട്ടില്ലാത്ത സ്ഥിതിക്ക് ചരിത്രകാലത്തിന് മുമ്പായിരുന്ന അദ്ദേഹത്തെക്കുറിച്ച് അധിക വിവരമൊന്നും നമുക്ക് പ്രതീക്ഷിക്കുവാനില്ല. ക്വുർആന്റെ മൗനത്തിൽ ഒരു രഹസ്യംകൂടി അടങ്ങിയിട്ടുള്ളതായി കാണാം. ചരിത്രം അന്വേഷിച്ചറിയുവാനുള്ള ജിജ്ഞാസ അത് നമ്മിൽ വർദ്ധിപ്പിക്കുന്നു.

കർന്(قَرْن) എന്ന പദത്തിന്റെ ദ്വിവചനമാണ് കർനൈനി ( قَرْنَيْن) ഈ വാക്കിന് കൊമ്പ്, തലമുറ, നൂറ്റാണ്ട് എന്നൊക്കെ അർത്ഥമുണ്ട്. ദുൽകർനൈനി എന്ന് പറയുമ്പോൾ, രണ്ട് കൊമ്പുള്ളവൻ, രണ്ട് തലമുറ- അല്ലെങ്കിൽ രണ്ട് നൂറ്റാണ്ട്- കാലം ജീവിച്ചവൻ എന്നിങ്ങിനെ അർത്ഥമാകുന്നു. രണ്ട് കൊമ്പുകൾകൊണ്ട് വിവക്ഷ, രണ്ട് രാജ്യങ്ങളാണെന്നും മറ്റും അഭിപ്രായങ്ങളുണ്ട്. ഏതായാലും ഇത് അദ്ദേഹത്തിന്റെ സാക്ഷാൽ പേരല്ല എന്നാണ് കരുതേണ്ടത്. അല്ലാഹുവിനറിയാം.

ക്വുർആൻ വ്യാഖ്യാതാക്കളിലും, ചരിത്രകാരന്മാരിലും ഒരു വിഭാഗക്കാർ അഭിപ്രായപ്പെടുന്നത് ഇദ്ദേഹം, റോമക്കാരനായ ഫിലിപ്പ് മകൻ അലക്സാണ്ടർ (اسكندر بن فيلبس) രാജാവാകുന്നുവെന്നാണ്. ഇദ്ദേഹം മഖ്ദൂനിയാ (മാസിഡോണിയാ)യിലെ രാജാവായിരുന്നു. *(*)* ക്രിസ്തുവിന് 330 കൊല്ലം മുമ്പാണ് അദ്ദേഹത്തിന്റെ കാലം. പേർഷ്യയിലെ രാജാവായിരുന്ന ഡേരിയൂസി (دَارِيُوس) നെ- അഥവാ ദര്യാവേശിനെ- അദ്ദേഹം തോൽപിച്ചു രാജ്യം കൈക്കലാക്കി. ഇന്ത്യയിലും മറ്റു പല രാജ്യങ്ങളിലും അദ്ദേഹം ആക്രമണം നടത്തിയിരുന്നു. പിന്നീട് അദ്ദേഹം ഈജിപ്തി (مصر)ൽ ചെന്ന് ഭരണം

*(*) പടം 2 നോക്കുക.*

ഉറപ്പിച്ചു. അവിടെ, അദ്ദേഹത്തിന്റെ പേരിൽ അറിയപ്പെടുന്ന അലക്സാൺഡ്രിയഃ (**اسكندرية**) പട്ടണം സ്ഥാപിച്ചു. ചുരുക്കിപ്പറഞ്ഞാൽ അന്ന് അറിയപ്പെട്ടിരുന്ന ഭൂവിഭാഗം, മിക്കവാറും ജയിച്ചു അധീനപ്പെടുത്തിയ ഒരു രാജാവായിരുന്നു, അലക്സാണ്ടർ.

പുരാതന അറബിഗ്രോത്രമായ ഹിംയർ (**حمير**) ***(*)*** വർഗത്തിൽപെട്ട ഇഫ്‌രീക്വശ് മകൻ അബൂകർബ് (**ابو كرب بن افريقش**) എന്ന രാജാവാണ്, ദുൽക്വർനൈനി എന്ന അഭിപ്രായക്കാരും ഉണ്ട്. ഇദ്ദേഹം മദ്ധ്യധരണ്യാഴി പ്രദേശങ്ങളിൽ പടഎടുക്കുകയും, തുനീസ്യാ, മൊറോക്കോ (**تونس ، مراكش**) മുതലായ രാജ്യങ്ങളിൽ സഞ്ചരിക്കുകയും, അഫ്രീകിയഃ (**افريقية**) പട്ടണം സ്ഥാപിക്കുകയും ചെയ്തു. ക്രമേണ ആഫ്രിക്കാവൻകര മുഴുവനും ഈ പേരിൽ അറിയപ്പെടുകയുണ്ടായി. ഹിംയർ രാജാക്കളുടെ വാഴ്ചക്കാലം ക്രിസ്തുവിനുമുമ്പ് 115 മുതൽ ക്രിസ്ത്വബ്ദം 552 വരെ നീണ്ടുനിന്നു. തുബ്ബഉ് **تبع** എന്ന പേരിലാണ് ഈ രാജവംശം അറിയപ്പെടുന്നത്.

മീദിയാ (മേദ്യാ)യും, ***(**)*** പേർഷ്യയും കൂട്ടിചേർത്തു ഭരിച്ച ഒരു പേർഷ്യൻ രാജാവാണ് ദുൽക്വർനൈനി എന്ന് ചിലർ അഭിപ്രായപ്പെടുന്നു. ബൈബ്ളിൽ ദാനിയേൽ പുസ്തകം 8-ാം അദ്ധ്യായത്തിൽ, ഇത് സംബന്ധിച്ച് ദാനിയേലിന്ന് (**دانيال عليه السلام**) ഉണ്ടായ ഒരു ദർശനവും, അതിന്റെ വ്യാഖ്യാനവും കാണാം. അതിൽ ഇങ്ങനെ പറയുന്നു: ഞാൻ ഊലായീ ***(***)*** നദീതീരത്ത് നിൽക്കുന്നതായി ദർശനത്തിൽ കണ്ടു. ഞാൻ തല പൊക്കിയപ്പോൾ രണ്ട് കൊമ്പുള്ള ഒരു കൊറ്റൻ നദീതീരത്ത് നിൽക്കുന്നത് കണ്ടു. ആ കൊമ്പുകൾ നീണ്ടവയായിരുന്നു. ഒന്ന് മറ്റേതിനെക്കാൾ നീണ്ടത്; അധികം നീണ്ടത് ഒടുക്കം മുളച്ചുവന്നതായിരുന്നു. ആ ആട് പടിഞ്ഞാറോട്ടും വടക്കോട്ടും തെക്കോട്ടും ഇടിക്കുന്നത് ഞാൻ കണ്ടു. ഒരു മൃഗത്തിനും അതിന്റെ മുമ്പിൽ നിൽക്കാൻ കഴിഞ്ഞില്ല... (ദാനിയേൽ 8: 1 – 4) പ്രസ്തുത ദർശനത്തിന്റെ വ്യാഖ്യാനത്തിൽ അതേ പുസ്തകം പറയുന്നു: രണ്ട് കൊമ്പുള്ളതായി നീ കണ്ട ആട് കൊറ്റൻ പാർസ്യാരാജാക്കന്മാരെ കുറിക്കുന്നു... (8: 21) ഈ ദർശനത്തിൽ ഉദ്ദേശിക്കപ്പെടുന്നത് സൈറസ്സ് (**قورش**) രാജാവാണെന്ന് കരുതപ്പെടുന്നു. ആധുനിക ചരിത്രകാരന്മാരിൽ ചിലർ ഈ അഭിപ്രായത്തിന് പ്രാധാന്യം നൽകുന്നു. ഇത് സൈറസ്സാവാൻ തരമില്ലെന്നും, ഡേരിയസ്സ് (ദര്യാവേശ്) ***(****)*** ഒന്നാമനായിരിക്കണമെന്നും വേറെ ചിലർക്കും അഭിപ്രായമുണ്ട്.

ക്വുർആനിൽ പറഞ്ഞ ദുൽക്വർനൈനി ഒരു സത്യവിശ്വാസിയും, നീതിമാനും, സൽക്കർമിയും ആയിരുന്നുവെന്ന് വ്യക്തമാണ്. ഈ നിലക്ക് അത് അലക്സാണ്ടറാണെന്ന് വിചാരിക്കുവാൻ ന്യായമില്ല. താഴെ വരുന്ന ആയത്തുകളിൽ ഹേ, ദുൽക്വർനൈൻ! എന്ന് അല്ലാഹു അദ്ദേഹത്തെ വിളിച്ചു പറയുന്നത് കാണുമ്പോൾ,

---

***(*) പടം 11 നോക്കുക. (**) പേർഷ്യയുടെ വടക്കുപടിഞ്ഞാറ് കാസ്പിയൻ തടാകത്തിനടുത്ത രാജ്യങ്ങൾ മദ്യോ എന്ന പേരിൽ അറിയപ്പെട്ടിരുന്നു. പടം 1 & 6 നോക്കുക. (***) പടം 6 നോക്കുക. (****) ദാരിയൂസ് എന്ന പേരിൽ മൂന്ന് പേർഷ്യൻ രാജാക്കൾ ഉണ്ടായിട്ടുണ്ട്. 1-ാമൻ ക്രി. മു. 521 – 485ഉം, 2-ാമൻ ക്രി. മു. 424 – 406ഉം, 3-ാമൻ ക്രി. മു. 336 – 330 ഉം കൊല്ലങ്ങളിലായിരുന്നു ഉണ്ടായിരുന്നത് ['വേദപുസ്തക നിഘണ്ടു' & 'മുൻജിദ്'].***

അദ്ദേഹം ഒരു പ്രവാചകനുംകൂടിയായിരിക്കുമോ, എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. വളരെ ബലപ്പെട്ട അഭിപ്രായമല്ലെങ്കിലും, മുൻഗാമികളിൽ ചിലർ അങ്ങിനെ പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിട്ടുമുണ്ട്. പക്ഷേ, ഭൂരിപക്ഷം പണ്ഡിതന്മാരുടെയും അഭിപ്രായം, ദുൽക്വർനൈനി ഒരു പ്രവാചകനായിരുന്നില്ലെന്നാകുന്നു. മേൽപറഞ്ഞ സംബോധന നടന്നത്, അക്കാലത്തുള്ള പ്രവാചകൻ മുഖാന്തരമോ, മനസ്സിൽ തോന്നിപ്പിച്ചോ ആയിരിക്കാമെന്നും അവർ പറയുന്നു. മിദിയായും, പേർഷ്യായും കൂടി ഭരിച്ച സൈറസ്സാണെങ്കിൽ ഒരു സൽപുരുഷനായിട്ടാണ് അറിയപ്പെടുന്നത്. അദ്ദേഹത്തിന്റെ കാലം ക്രിസ്തുവിന് 559 കൊല്ലം മുമ്പാണ്. താഴെ വരുന്ന വിവരണങ്ങളിൽ നിന്ന് ഇദ്ദേഹം ദുൽക്വർനൈനി ആയിരിക്കുവാൻ കൂടുതൽ സാധ്യതയുള്ളതായി കാണുന്നു. ഈ അഭിപ്രായവും വിമർശിക്കപ്പെട്ടിട്ടുള്ളതാണ്. ഏതായാലും, ദുൽക്വർനൈനി അക്കാലത്ത് അറിയപ്പെട്ടിരുന്ന ഭൂമിയുടെ മിക്കവാറും ഭാഗങ്ങളിൽ സ്വാധീനവും, പ്രതാപവും ഉണ്ടായിരുന്ന ഒരു മഹാരാജാവും, ഒരു സൽപുരുഷനും ആയിരുന്നുവെന്ന് മനസ്സിലാക്കാവുന്നതാണ്. والله اعلم

إِنَّا مَكَّنَّا لَهُۥ فِي ٱلۡأَرۡضِ وَءَاتَيۡنَٰهُ مِن كُلِّ شَيۡءٖ سَبَبٗا ﴿٨٤﴾

**《84》 നിശ്ചയമായും, നാം ഭൂമിയിൽ അദ്ദേഹത്തിന് സ്വാധീനം നൽകുകയും (വേണ്ടപ്പെട്ട) എല്ലാ കാര്യത്തിനും മാർഗം (ശരിപ്പെടുത്തി) കൊടുക്കുകയും ചെയ്തു.**

فَأَتۡبَعَ سَبَبًا ﴿٨٥﴾

**《85》 അതനുസരിച്ച് അദ്ദേഹം ഒരു മാർഗം തുടർന്നു. (പടിഞ്ഞാറ്ഭാഗത്തേക്ക് തിരിച്ചു.)**

حَتَّىٰٓ إِذَا بَلَغَ مَغۡرِبَ ٱلشَّمۡسِ وَجَدَهَا تَغۡرُبُ فِي عَيۡنٍ حَمِئَةٖ

**《86》 അങ്ങനെ, അദ്ദേഹം സൂര്യാസ്തമയ സ്ഥലത്ത് എത്തിയപ്പോൾ, അത് കരിഞ്ചളിമയമായ ഒരു ജലാശയത്തിൽ അസ്തമിക്കുന്നതായി അദ്ദേഹം കണ്ടു;**

وَوَجَدَ عِندَهَا قَوۡمٗاۗ قُلۡنَا يَٰذَا ٱلۡقَرۡنَيۡنِ إِمَّآ أَن تُعَذِّبَ وَإِمَّآ أَن تَتَّخِذَ فِيهِمۡ حُسۡنٗا ﴿٨٦﴾

**അതിന്റെ (ജലാശയത്തിന്റെ) അടുക്കൽ ഒരു ജനതയെയും അദ്ദേഹം കാണുകയുണ്ടായി. നാം പറഞ്ഞു: ഹേ, ദുൽക്വർനൈൻ! ഒന്നുകിൽ നീ (ഇവരെ) ശിക്ഷിക്കുക, അല്ലെങ്കിൽ ഇവരിൽ നീ ഒരു നല്ലനില ഉണ്ടാക്കിത്തീർക്കുക! (രണ്ടിലൊന്നുവേണം).**

قَالَ أَمَّا مَن ظَلَمَ فَسَوۡفَ نُعَذِّبُهُۥ

**《87》 അദ്ദേഹം പറഞ്ഞു: എന്നാൽ, ആർ അക്രമം പ്രവർത്തിച്ചുവോ, അവനെ നാം ശിക്ഷിക്കുക തന്നെ ചെയ്തു കൊള്ളാം;**

ثُمَّ يُرَدُّ إِلَىٰ رَبِّهِۦ فَيُعَذِّبُهُۥ عَذَابًا نُّكْرًا ﴿٨٧﴾

**പിന്നെ, അവൻ തന്റെ രക്ഷിതാവിന്റെ അടുക്കലേക്ക് മടക്കപ്പെടുകയും, അപ്പോൾ അവൻ അവനെ കഠിനതരമായ ശിക്ഷ ശിക്ഷിക്കുകയും ചെയ്തുകൊള്ളുന്നതാണ്.**

وَأَمَّا مَنْ ءَامَنَ وَعَمِلَ صَٰلِحًا فَلَهُۥ جَزَآءً ٱلْحُسْنَىٰ ۖ

**﴾88﴿ എന്നാൽ, ആർ വിശ്വസിക്കുകയും സൽക്കർമം പ്രവർത്തിക്കുകയും ചെയ്തുവോ, പ്രതിഫലമായി ഏറ്റവും നല്ലത് [സ്വർഗം] ഉണ്ടായിരിക്കും;**

وَسَنَقُولُ لَهُۥ مِنْ أَمْرِنَا يُسْرًا ﴿٨٨﴾

**നമ്മുടെ കൽപനയിൽനിന്നും എളുപ്പമുള്ളത് അവനോട് നാം പറയുക [കൽപിക്കുക]യും ചെയ്തേക്കുന്നതാണ്.**

---

﴾84﴿ إِنَّا നിശ്ചയമായും നാം مَكَّنَّا സ്വാധീനം നൽകി, സൗകര്യമുണ്ടാക്കിക്കൊടുത്തു لَهُ അദ്ദേഹത്തിന് فِي الْأَرْضِ ഭൂമിയിൽ وَآتَيْنَاهُ അദ്ദേഹത്തിന് നാം (ശരിപ്പെടുത്തി) കൊടുക്കുകയും ചെയ്തു مِنْ كُلِّ شَيْءٍ എല്ലാ (ആവശ്യമായ) കാര്യത്തിനും سَبَبًا മാർഗം (വേണ്ടുന്ന സൗകര്യം) ﴾85﴿ فَأَتْبَعَ അങ്ങനെ അദ്ദേഹം പിന്തുടർന്നു سَبَبًا ഒരു മാർഗം ﴾86﴿ حَتَّىٰ إِذَا بَلَغَ അങ്ങനെ അദ്ദേഹം എത്തിയപ്പോൾ مَغْرِبَ الشَّمْسِ സൂര്യൻ അസ്തമിക്കുന്നിടത്ത് وَجَدَهَا അതിനെ അദ്ദേഹം കണ്ടു, കണ്ടെത്തി تَغْرُبُ അത് അസ്തമിക്കുന്നതായി فِي عَيْنٍ ഒരു ജലാശയത്തിൽ حَمِئَةٍ കരിഞ്ചളിയായ وَوَجَدَ അദ്ദേഹം കാണുകയും ചെയ്തു عِنْدَهَا അതിനടുത്ത് قَوْمًا ഒരു ജനതയെ قُلْنَا നാം പറഞ്ഞു يَا ذَا الْقَرْنَيْنِ ഹേ ദുൽഖർനൈൻ, إِمَّا ഒന്നുകിൽ أَنْ تُعَذِّبَ നീ ശിക്ഷിക്കുക وَإِمَّا ഒന്നുകിൽ (അല്ലെങ്കിൽ) أَنْ تَتَّخِذَ നീ ഉണ്ടാക്കുക, ഏർപ്പെടുത്തുക فِيهِمْ അവരിൽ حُسْنًا നല്ലത്, നല്ല നില ﴾87﴿ قَالَ അദ്ദേഹം പറഞ്ഞു أَمَّا എന്നാൽ, അപ്പോൾ مَنْ ظَلَمَ ആർ അക്രമം ചെയ്തുവോ فَسَوْفَ نُعَذِّبُهُ എന്നാൽ അവനെ നാം ശിക്ഷിച്ചുകൊള്ളാം ثُمَّ പിന്നെ يُرَدُّ അവൻ മടക്കപ്പെടും إِلَىٰ رَبِّهِ തന്റെ രക്ഷിതാവിങ്കലേക്ക് فَيُعَذِّبُهُ അപ്പോൾ അവൻ അവനെ ശിക്ഷിച്ചുകൊള്ളും عَذَابًا ഒരു ശിക്ഷ نُكْرًا കഠിനമായ, വഷളായ ﴾88﴿ وَأَمَّا مَنْ എന്നാൽ ഒരുവനോ آمَنَ അവൻ വിശ്വസിച്ചു وَعَمِلَ അവൻ പ്രവർത്തിക്കുകയും ചെയ്തു صَالِحًا സൽക്കർമം فَلَهُ എന്നാലവനുണ്ട് جَزَاءً പ്രതിഫലമായിട്ട് الْحُسْنَىٰ ഏറ്റവും നല്ലത് (സ്വർഗം) وَسَنَقُولُ നാം പറയുകയും ചെയ്യും (കൽപിക്കും) لَهُ അവനോട് مِنْ أَمْرِنَا നമ്മുടെ കൽപനയിൽനിന്ന്, കാര്യത്തിൽനിന്ന് يُسْرًا എളുപ്പമായത്

---

പടിഞ്ഞാറോട്ടുള്ള അദ്ദേഹത്തിന്റെ യാത്ര ഒരു സമുദ്രതീരത്തുചെന്ന് അവസാനി

ക്കുന്നു. കറുത്തിരുണ്ട ചളിവെള്ളമുള്ളതോ, അല്ലെങ്കിൽ ആ വർണത്തിലുള്ളതോ ആയ ഒരു ജലാശയത്തിൽ ദിനംപ്രതി സൂര്യൻ മറയുന്നതായി അദ്ദേഹം കണ്ടു. സൂര്യൻ അസ്തമിക്കുമ്പോൾ സമുദ്രതീരത്തുനിന്ന് നോക്കുന്നപക്ഷം, അത് പതുക്കെപതുക്കെ സമുദ്രത്തിലേക്ക് ഇറങ്ങിപോകുന്നതായി തോന്നുന്ന കാഴ്ച നമുക്ക് അനുഭവമാണല്ലോ, 'പകലീശൻ പടിഞ്ഞാറെ കടലിൽപോയി കുളിക്കുന്നു' എന്ന് ഒരു കവി സൂര്യാസ്തമയത്തെ വർണിച്ചുപാടിയത് ഇത്കൊണ്ടാണ്.

ഈ കടൽ ഏതായിരുന്നുവെന്ന് തിട്ടപ്പെടുത്തിപറയുക സാധ്യമല്ല. ദുൽഖർനൈനി ആരായിരുന്നു. അദ്ദേഹത്തിന്റെ യാത്ര ഏതുവരെ എത്തിയിരുന്നു, എന്നീ കാര്യങ്ങൾ സൂക്ഷ്മമായി അറിഞ്ഞാൽ മാത്രമേ ഉറച്ച തീരുമാനമെടുക്കാൻ നിവൃത്തിയുള്ളൂ. ഈജിയൻ കടലായിരുന്നുവെന്നും, കരിങ്കടലായിരുന്നുവെന്നും *(*)* മറ്റും അഭിപ്രായങ്ങളുണ്ട്. ഓരോ അഭിപ്രായക്കാരും തങ്ങളുടെ അഭിപ്രായത്തിന് ഓരോ ന്യായങ്ങളും പറയുന്നു. ഒരുപക്ഷേ, വടക്കെ ആഫ്രിക്കയിലെ തുനീസ്യായും, മൊറാക്കാശും കടന്നുപോയി പടിഞ്ഞാറെ കരയിലെത്തി അത്‌ലാന്തിക്ക് മഹാസമുദ്ര *(**)* തീരത്തുവെച്ചായിരിക്കാം അത് സംഭവിച്ചത്. ചിലർ ഇപ്രകാരം അഭിപ്രായപ്പെട്ടിട്ടുമുണ്ട്. ഏതായാലും അത് കേവലം ഒരു ചെറിയ തടാകമായിരിക്കുവാൻ അവകാശമില്ല എന്നാണ് മനസ്സിലാകുന്നത്.

പടിഞ്ഞാറൻ യാത്രയെപറ്റി പറഞ്ഞപ്പോൾ സൂര്യാസ്തമയസ്ഥലത്തെത്തിയെന്നും, കിഴക്കൻ യാത്രയെപറ്റി പറയുമ്പോൾ, സൂര്യോദയസ്ഥാനത്തെത്തിയെന്നും ക്വുർആൻ പറഞ്ഞതിൽനിന്ന് ഒരു കാര്യം നമുക്ക് അനുമാനിക്കാവുന്നതാണ്: അന്ന് അറിയപ്പെട്ടിരുന്ന ഭൂമിയുടെ പടിഞ്ഞാറെ അറ്റംവരെയും, കിഴക്കേ അറ്റംവരെയും അദ്ദേഹം യാത്ര ചെയ്തിരിക്കണം. അല്ലാത്തപക്ഷം, ഈ പ്രയോഗത്തിന് വിശിഷ്യാ അർത്ഥമൊന്നും ഉണ്ടായിരിക്കുകയില്ല. നീലവർണമായ സമുദ്രജലം അസ്തമയസമയത്ത് ചളിമയമായിക്കാണുക മിക്കവാറും എല്ലാ സമുദ്രതീരത്തും ഉണ്ടാകുന്നതാണ്.

ആ യാത്രയിൽ അദ്ദേഹം കണ്ട ജനങ്ങളെ ആക്രമിച്ചു കീഴടക്കുവാൻ ശ്രമിക്കാതെ, അദ്ദേഹം നടപ്പിൽവരുത്തിയ നയം വളരെ യുക്തമായിട്ടുണ്ട്. ഉപദേശം സ്വീകരിച്ച് സത്യവിശ്വാസം കൈക്കൊള്ളുകയും, സൽക്കർമം പ്രവർത്തിക്കുകയും ചെയ്യുന്നവരോട് നന്നായി പെരുമാറുവാനും, ധിക്കാരികളെ ശിക്ഷിക്കുവാനുമാണ് അദ്ദേഹം തീരുമാനിച്ചത്. ശക്തിയും പ്രതാപവും വേണ്ടതുപോലെയുള്ള ഒരു രാജാവ് ഇത്രയും പരിശുദ്ധമായ ഒരു ഭരണനയം സ്വീകരിക്കുമ്പോൾ, അദ്ദേഹം വളരെ ഗുണസമ്പന്നനായിരിക്കുമല്ലോ.

ثُمَّ أَتْبَعَ سَبَبًا ﴿٨٩﴾

**﴾89﴿ പിന്നീട് അദ്ദേഹം (വേറെ) ഒരു മാർഗം തുടർന്നു.**

حَتَّىٰٓ إِذَا بَلَغَ مَطْلِعَ ٱلشَّمْسِ وَجَدَهَا تَطْلُعُ عَلَىٰ قَوْمٍ لَّمْ نَجْعَل

**﴾90﴿ അങ്ങനെ, അദ്ദേഹം സൂര്യോദയസ്ഥലത്ത് എത്തിയപ്പോൾ, അത് ഒരു (തരം) ജനതയുടെമേൽ ഉദയം ചെയ്യുന്നതായി അദ്ദേഹം കണ്ടു: അവർക്ക് അതിൽ [സൂര്യനിൽ]**

*(*) പടം 2 നോക്കുക* *(**) പടം 7 നോക്കുക*

| | |
|---|---|
| لَّهُم مِّن دُونِهَا سِتْرًا ﴿٩٠﴾ | **നിന്നും നാം [അല്ലാഹു] ഒരു മറയും ഉണ്ടാക്കിക്കൊടുത്തിട്ടില്ല. (അങ്ങനെയുള്ള ജനത).** |
| كَذَٰلِكَ | **﴾91﴿ അപ്രകാരം തന്നെയാണ് (ഉണ്ടായത്).** |
| وَقَدْ أَحَطْنَا بِمَا لَدَيْهِ خُبْرًا ﴿٩١﴾ | **അദ്ദേഹത്തിന്റെ പക്കൽ ഉള്ളതിനെ (എല്ലാം, നമ്മുടെ) സൂക്ഷ്മജ്ഞാനംകൊണ്ട് നാം വലയം ചെയ്തിട്ടുണ്ട്താനും.** |

---

﴾89﴿ ثُمَّ പിന്നീട് أَتْبَعَ അദ്ദേഹം തുടർന്നു سَبَبًا ഒരു മാർഗം ﴾90﴿ حَتَّىٰ إِذَا بَلَغَ അങ്ങനെ അദ്ദേഹം എത്തിയപ്പോൾ مَطْلِعَ الشَّمْسِ സൂര്യോദയസ്ഥലത്ത് وَجَدَهَا അതിനെ അദ്ദേഹം കണ്ടു تَطْلُعُ ഉദയം ചെയ്യുന്നതായി عَلَىٰ قَوْمٍ ഒരു ജനതയിൽ, ജനതയുടെമേൽ لَمْ نَجْعَل നാം ഉണ്ടാക്കിയിട്ടില്ല, ഏർപെടുത്തിയിട്ടില്ല لَهُم അവർക്ക് مِن دُونِهَا അതിൽനിന്ന്, അതിനുമുമ്പിൽ سِتْرًا ഒരു മറയും ﴾91﴿ كَذَٰلِكَ അപ്രകാരമാണ് وَقَدْ أَحَطْنَا നാം വലയം ചെയ്തിട്ടുമുണ്ട് بِمَا لَدَيْهِ അദ്ദേഹത്തിന്റെ പക്കലുള്ളതിനെ خُبْرًا സൂക്ഷ്മജ്ഞാനത്താൽ

---

കിഴക്കോട്ടുള്ള അദ്ദേഹത്തിന്റെ ഈ യാത്രയും ഏതുവരെയായിരുന്നുവെന്ന് പ്രസ്താവിക്കപ്പെട്ടിട്ടില്ല. അദ്ദേഹത്തിന്റെ നാട്ടിൽനിന്ന്, അന്നറിയപ്പെട്ടിരുന്ന കിഴക്കൻ രാജ്യങ്ങളുടെ അറ്റം വരെ എത്തിയിരിക്കും എന്ന് ഊഹിക്കാവുന്നതാണ്. വളരെ ലളിതമായ നിലയിൽ കഴിഞ്ഞുകൂടുന്ന ഒരുതരം അപരിഷ്കൃത ജനങ്ങളെയാണ് അദ്ദേഹം അവിടെ കാണുന്നത്. അത്രയും ലളിതജീവിതം നയിക്കുന്നവരെ അദ്ദേഹം കണ്ടിരിക്കുകയില്ല. വെയിലിൽനിന്നും (സൂര്യോഷ്ണത്തിൽ നിന്നും) രക്ഷപ്പെടുവാൻ വേണ്ടുന്ന വീടുകളൊ, മരത്തണലുകളൊ അവിടെ ഉണ്ടായിരുന്നില്ല. ഒരു പക്ഷേ, വല്ല ഗുഹയിലും താമസിച്ചുവരികയും, ഉഷ്ണമില്ലാത്തപ്പോൾ പുറത്തിറങ്ങി ജീവിതമാർഗങ്ങൾ അന്വേഷിക്കുകയും ചെയ്യുന്നവരായിരിക്കാം അവർ. അഥവാ ഒരു പ്രാകൃതജീവിതമായിരുന്നു അവരുടേതെന്ന് കരുതാവുന്നതാകുന്നു.

അല്ലാഹുവിന്റെ സൃഷ്ടികളുടെ വിവിധ ജീവിതരീതി കണ്ടു മനസ്സിലാക്കുകയും, അതിൽ ചിന്താഗ്രസ്തനാവുകയും, യുക്തമായ നിലയിൽ അവരോട് ഇടപെടുകയും ചെയ്യുവാൻ ഈ യാത്രകൾ അദ്ദേഹത്തിന് സഹായകമായിട്ടുണ്ടായിരിക്കും. ഈ ജനതയുടെ അടുക്കൽ ചെന്ന് അദ്ദേഹം നിർവഹിച്ച കൃത്യങ്ങൾ ഏതാണ്ട് പടിഞ്ഞാറൻ ജനതയുടെ അടുക്കൽ ചെന്നപ്പോഴുണ്ടായ അതേമാതിരി കൃത്യങ്ങളായിരിക്കുമെന്ന്, كَذَٰلِكَ (അപ്രകാരമാണുണ്ടായത്) എന്ന നാലക്ഷരംകൊണ്ട് അല്ലാഹു നമ്മെ അറിയിക്കുന്നു. അദ്ദേഹത്തിന്റെ പക്കലുള്ള അറിവും, കഴിവും അദ്ദേഹത്തിന്റെ മറ്റെല്ലാ സ്ഥിതിഗതികളും അല്ലാഹുവിന് സൂക്ഷ്മമായും, പരിപൂർണമായും അറിയാവുന്നതാണ്. അതനുസരിച്ച് അദ്ദേഹത്തിന്റെ കഴിവിൽപെട്ട നന്മകൾ അദ്ദേഹം ആ നാട്ടുകാരിൽ നടപ്പിൽ വരുത്തിയിട്ടുണ്ടെന്നും ഒടുവിലത്തെ വചനം ചൂണ്ടിക്കാട്ടുന്നു.

ثُمَّ أَتْبَعَ سَبَبًا ﴿٩٢﴾

﴾92﴿ പിന്നെയും, അദ്ദേഹം (വേറെ) ഒരു മാർഗം പിന്തുടർന്നു.

حَتَّىٰٓ إِذَا بَلَغَ بَيْنَ ٱلسَّدَّيْنِ وَجَدَ مِن دُونِهِمَا قَوْمًا لَّا يَكَادُونَ يَفْقَهُونَ قَوْلًا ﴿٩٣﴾

﴾93﴿ അങ്ങനെ, അദ്ദേഹം രണ്ടു മലക്കെട്ടുകൾക്കിടയിൽ എത്തിയപ്പോൾ, അവയ്ക്കപ്പുറത്തുണ്ടായിരുന്ന ഒരു ജനതയെ അദ്ദേഹം കാണുകയുണ്ടായി:

പറയുന്നതൊന്നും അവർ ഗ്രഹിക്കുമാറാകുന്നില്ല (അങ്ങിനെയുള്ള ഒരു ജനത).

قَالُوا۟ يَـٰذَا ٱلْقَرْنَيْنِ إِنَّ يَأْجُوجَ وَمَأْجُوجَ مُفْسِدُونَ فِى ٱلْأَرْضِ فَهَلْ نَجْعَلُ لَكَ خَرْجًا عَلَىٰٓ أَن تَجْعَلَ بَيْنَنَا وَبَيْنَهُمْ سَدًّا ﴿٩٤﴾

﴾94﴿ അവർ പറഞ്ഞു: ഹേ! ദുൽകർനൈൻ! നിശ്ചയമായും, യഅ്ജൂജും മഅ്ജൂജും ഈ ഭൂമിയിൽ കുഴപ്പമുണ്ടാക്കുന്നവരാണ്.

അതുകൊണ്ട് താങ്കൾ, ഞങ്ങൾക്കും അവർക്കും ഇടയിൽ ഒരു കെട്ടുണ്ടാക്കിത്തരുമെന്നതിന്റെമേൽ [പ്രസ്തുത നിശ്ചയത്തോടെ] താങ്കൾക്ക് ഞങ്ങൾ ഒരു പുറപ്പാട് [വരി] നിശ്ചയിച്ചു തരട്ടെയോ?

---

﴾92﴿ ثُمَّ പിന്നെ, പിന്നെയും أَتْبَعَ അദ്ദേഹം തുടർന്ന് سَبَبًا ഒരു മാർഗം ﴾93﴿ حَتَّىٰٓ إِذَا بَلَغَ അങ്ങനെ അദ്ദേഹം എത്തിയപ്പോൾ بَيْنَ السَّدَّيْنِ രണ്ട് മലക്കെട്ടുകൾക്കിടയിൽ وَجَدَ അദ്ദേഹം കണ്ടെത്തി مِن دُونِهِمَا അവയുടെ ഇപ്പുറത്ത് قَوْمًا ഒരു ജനതയെ لَا يَكَادُونَ അവർ ആകുമാറാകുന്നില്ല يَفْقَهُونَ ഗ്രഹിക്കുവാൻ (മനസ്സിലാക്കുവാൻ) قَوْلًا പറയുന്നത്, ഒരു വാക്കും ﴾94﴿ قَالُوا അവർ പറഞ്ഞു يَاذَا الْقَرْنَيْنِ ഹേ ദുൽകർനൈൻ إِنَّ يَأْجُوجَ നിശ്ചയമായും യഅ്ജൂജും وَمَأْجُوجَ മഅ്ജൂജും مُفْسِدُونَ കുഴപ്പമുണ്ടാക്കുന്നവരാണ് فِي الْأَرْضِ ഭൂമിയിൽ فَهَلْ نَجْعَلُ അതുകൊണ്ട് ഞങ്ങൾ നിശ്ചയിച്ചു തരട്ടെയോ لَكَ താങ്കൾക്ക് خَرْجًا ഒരു പുറപ്പാട്, ഒരു വരി عَلَىٰٓ أَن تَجْعَلَ താങ്കൾ ഉണ്ടാക്കിത്തരുന്നതിന്റെ പേരിൽ (ആ നിശ്ചയത്തിൽ) بَيْنَنَا ഞങ്ങൾക്കിടയിൽ وَبَيْنَهُمْ അവർക്കിടയിലും (ഇരുകൂട്ടർക്കും ഇടയിൽ) سَدًّا ഒരു കെട്ട്, മതിൽകെട്ട്

---

യഅ്ജൂജും, മഅ്ജൂജും ഞങ്ങളുടെ നാടുകളിൽ വന്ന് പലവിധ അക്രമവും നടത്തി കുഴപ്പമുണ്ടാക്കിക്കൊണ്ടിരിക്കുകയാണ്, ഞങ്ങൾക്ക് അവരെ നേരിടുവാൻ തക്ക ശക്തിയില്ല, ഈ മലയിടുക്കിൽകൂടിയാണ് അവരുടെ പ്രവാഹം നടക്കുന്നത്. അവിടെ ഒരു കെട്ടു നിർമിച്ച് ആ മാർഗം അടച്ചുകഴിഞ്ഞാൽ അവരുടെ ആക്രമണങ്ങളിൽനിന്ന് ഞങ്ങ

ളുടെ രാജ്യം രക്ഷപ്പെടുന്നതാണ്. പക്ഷേ, ഞങ്ങൾക്ക് അങ്ങിനെ ഒരു കെട്ടു നിർമിക്കുവാനുള്ള കഴിവില്ല. താങ്കൾ വിചാരിച്ചാൽ അത് സാധ്യമാകുന്നതാണ്, ഞങ്ങൾ താങ്കൾക്ക് പുറപ്പാട് തന്നുകൊള്ളാം. താങ്കൾ അത് നിർവഹിച്ചുതരണം. ഇതായിരുന്നു, ഈ ജനത ദുൽഖർനൈനിയുടെ മുമ്പിൽ സമർപിച്ച അപേക്ഷ. അദ്ദേഹം അതിന് നൽകിയ മറുപടി:-

قَالَ مَا مَكَّنِّى فِيهِ رَبِّى خَيْرٌ فَأَعِينُونِى بِقُوَّةٍ أَجْعَلْ بَيْنَكُمْ وَبَيْنَهُمْ رَدْمًا ﴿٩٥﴾

**﴾95﴿ അദ്ദേഹം പറഞ്ഞു: യാതൊന്നിൽ എന്റെ രക്ഷിതാവ് എനിക്ക് സ്വാധീനം നൽകിയിരിക്കുന്നുവോ അത്, ഏറ്റവും നല്ലതാകുന്നു. ആകയാൽ, ശക്തികൊണ്ട് നിങ്ങൾ എന്നെ സഹായിക്കുവിൻ; നിങ്ങളുടെയും അവരുടെയും ഇടക്ക് ഒരു ശക്തിമത്തായ കെട്ട് ഞാൻ ഉണ്ടാക്കിത്തരാം;-**

ءَاتُونِى زُبَرَ ٱلْحَدِيدِ ۖ

**﴾96﴿ നിങ്ങൾ എനിക്ക് ഇരുമ്പു കട്ടികൾ കൊണ്ടുവന്നുതരുവിൻ**

حَتَّىٰٓ إِذَا سَاوَىٰ بَيْنَ ٱلصَّدَفَيْنِ قَالَ ٱنفُخُوا۟ ۖ

**അങ്ങനെ, (ആ) രണ്ട് മലന്തിട്ടകൾക്കിടയിൽ (ഇരുമ്പുകട്ടികളാൽ) സമമാക്കിത്തീർത്തപ്പോൾ, ഊതുവിൻ എന്ന് അദ്ദേഹം പറഞ്ഞു.**

حَتَّىٰٓ إِذَا جَعَلَهُۥ نَارًا قَالَ ءَاتُونِىٓ أُفْرِغْ عَلَيْهِ قِطْرًا ﴿٩٦﴾

**അങ്ങനെ, അത് തീയാക്കിക്കഴിഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു: എന്റെ അടുക്കൽ ചെമ്പുദ്രാവകം കൊണ്ടുവരുവിൻ, ഞാൻ അതിന്മേൽ ഒഴിക്കാം എന്ന്.**

فَمَا ٱسْطَـٰعُوٓا۟ أَن يَظْهَرُوهُ وَمَا ٱسْتَطَـٰعُوا۟ لَهُۥ نَقْبًا ﴿٩٧﴾

**﴾97﴿ പിന്നെ, അതിന് മീതെ കയറിമറിയുവാൻ അവർക്ക് (യഅ്ജൂജ്-മഅ്ജൂജിന് സാധ്യമായില്ല;അതിന് തുരങ്കമുണ്ടാക്കുവാനും അവർക്ക് സാധ്യതയുണ്ടായില്ല.**

---

﴾95﴿ قَالَ അദ്ദേഹം പറഞ്ഞു مَا യാതൊന്ന് مَكَّنِّي എനിക്ക് സ്വാധീനം തന്നിരിക്കുന്നു فِيهِ അതിൽ رَبِّي എന്റെ രക്ഷിതാവ് خَيْرٌ നല്ലതാണ്, ഉത്തമമാണ് فَأَعِينُونِي അതുകൊണ്ട് നിങ്ങൾ എന്നെ സഹായിക്കുവിൻ بِقُوَّةٍ ശക്തികൊണ്ട് أَجْعَلْ ഞാൻ ഉണ്ടാക്കാം. ഏർപ്പെടുത്താം بَيْنَكُمْ നിങ്ങൾക്കിടയിൽ وَبَيْنَهُمْ അവർക്കിടയിലും رَدْمًا ഒരു ശക്തിമത്തായ കെട്ട് ﴾96﴿ آتُونِي നിങ്ങൾ എന്റെ അടുക്കൽ കൊണ്ടുവരുവിൻ, എനിക്ക്

حَتَّىٰٓ إِذَا سَاوَىٰ കൊണ്ടുതരുവിൻ زُبَرَ الْحَدِيدِ ഇരുമ്പിന്റെ കട്ടികൾ (കഷ്ണങ്ങൾ) قَالَ അങ്ങനെ അദ്ദേഹം സമമാക്കിയപ്പോൾ بَيْنَ الصَّدَفَيْنِ രണ്ടു മലന്തിട്ടകൾക്കിടയിൽ അദ്ദേഹം പറഞ്ഞു انفُخُوا നിങ്ങൾ ഊതുവിൻ حَتَّىٰٓ إِذَا جَعَلَهُ അങ്ങനെ അതിനെ ആക്കിയപ്പോൾ نَارًا തീ, അഗ്നി قَالَ അദ്ദേഹം പറഞ്ഞു ءَاتُونِىٓ നിങ്ങൾ എനിക്ക് കൊണ്ടുവന്നു തരുവിൻ أُفْرِغْ ഞാൻ ഒഴിക്കാം عَلَيْهِ അതിന്മേൽ قِطْرًا ചെമ്പുദ്രാവകം, ഈയദ്രാവകം ﴾97﴿ فَمَا اسْطَاعُوٓا പിന്നെ അവർക്ക് സാധിച്ചില്ല أَن يَظْهَرُوهُ അതിനുമീതെ കയറുവാൻ, കയറിമറിയുവാൻ وَمَا اسْتَطَاعُوا അവർക്ക് സാദ്ധ്യമായതുമില്ല لَهُۥ അതിന്, അതിനെ نَقْبًا തുരങ്കത്തിന്, തുരങ്കമുണ്ടാക്കുവാൻ

---

നിങ്ങളുടെ വരിസംഖ്യയോ പുറപ്പാടോ എനിക്കാവശ്യമില്ല; ജോലിക്കാരെ ശേഖരിച്ചുതന്നും, ഉപകരണങ്ങൾ കൊണ്ടുവന്നുതന്നും നിങ്ങളുടെ കഴിവ് ഉപയോഗപെടുത്തി എന്നെ സഹായിച്ചാൽ മതിയാകും; അല്ലാഹു എനിക്ക് നൽകിയിട്ടുള്ള സ്വാധീനവും, അനുഗ്രഹവും യാതൊരു പ്രതിഫലേച്ഛയും കൂടാതെ ഞാൻ ഈ വിഷയത്തിൽ ഉപയോഗിച്ചുകൊള്ളാം. എന്നത്രെ ദുൽഖർനൈനി (അ) അവരോട് പറഞ്ഞതിന്റെ സാരം. ഹാ! നമ്മുടെ ഭരണ കർത്താക്കളും ഈ മാതൃക സ്വീകരിച്ചിരുന്നുവെങ്കിൽ!

ദുൽഖർനൈനിയുടെ മൂന്നാമത്തെ ഈ യാത്രയിൽ അദ്ദേഹം എത്തിച്ചേർന്ന സ്ഥലത്ത് രണ്ട് വലിയ കടും തൂക്കായ പർവതങ്ങൾ ഉണ്ടായിരുന്നു. രണ്ടിനും ഇടയിൽകൂടി, അപ്പുറത്തുനിന്ന് കടന്നുവരത്തക്ക ഒരു വഴിയുമുണ്ടായിരുന്നു. ഈ ചുരമാർഗത്തിൽ കൂടി യഅ്ജൂജ്, മഅ്ജൂജ് വർഗക്കാർ ഇപ്പുറം കടന്നുവന്ന് കൊള്ള, കവർച്ച മുതലായ അക്രമങ്ങൾ നടത്തിക്കൊണ്ടിരുന്നതിനാൽ ആ നാട്ടുകാർ കുഴങ്ങിയിരിക്കുകയാണ്. ആദ്യമായി അദ്ദേഹം ഇരുമ്പുകട്ടികളാൽ ആ മലയിടുക്ക് തൂർത്ത് മലയോടൊപ്പമാക്കി; പിന്നീട് ചൂളവെച്ച് ഒലോക്കുകൾ കൊണ്ട് ഊതി അതൊരു വമ്പിച്ച തീക്കട്ടയാക്കി; അതിനുശേഷം ചെമ്പ് (അല്ലെങ്കിൽ ഈയം) ഉരുക്കിയ ദ്രാവകം അതിന്മേൽ ഒഴുക്കി. അങ്ങിനെ, അത് ഒരൊറ്റ ഇരുമ്പുഭിത്തിയാക്കിത്തീർത്തു. ഇതോടെ യഅ്ജൂജ് മഅ്ജൂജിന്റെ പ്രവാഹം നിശ്ശേഷം തടയപ്പെടുകയും ചെയ്തു.

قَالَ هَٰذَا رَحْمَةٌ مِّن رَّبِّى ۖ

**﴾98﴿ അദ്ദേഹം പറഞ്ഞു: ഇത് എന്റെ രക്ഷിതാവിന്റെ പക്കൽനിന്നുള്ള ഒരു (വലുതായ) അനുഗ്രഹമത്രെ!**

فَإِذَا جَآءَ وَعْدُ رَبِّى جَعَلَهُۥ دَكَّآءَ ۖ وَكَانَ وَعْدُ رَبِّى حَقًّا ﴿٩٨﴾

**എനി, എന്റെ രക്ഷിതാവിന്റെ നിശ്ചയം (നിശ്ചിത സമയം) വന്നാൽ, അവൻ അത് (തകർത്തു) നിരപ്പാക്കുന്നതാണ്. എന്റെ റബ്ബിന്റെ നിശ്ചയം യഥാർത്ഥമായിരിക്കുന്നതുമാണ്.**

---

﴾98﴿ قَالَ അദ്ദേഹം പറഞ്ഞു هَٰذَا ഇത് رَحْمَةٌ ഒരു കാരുണ്യമാണ്, അനുഗ്രഹമാണ് مِّن رَّبِّى എന്റെ രക്ഷിതാവിന്റെ പക്കൽനിന്നുള്ള فَإِذَا جَآءَ എനി വന്നാൽ وَعْدُ رَبِّى എന്റെ

رَبِّي രക്ഷിതാവിന്റെ നിശ്ചയം, വാഗ്ദത്തം جَعَلَهُۥ അതിനെ അവൻ ആക്കുന്നതാണ് دَكَّآءَ തകർത്തത്, നിരപ്പായത് (തകർന്നുനിരപ്പായത്) وَكَانَ ആയിരിക്കുന്നതാണ്, ആകുന്നതാണ് وَعْدُ رَبِّي എന്റെ രക്ഷിതാവിന്റെ നിശ്ചയം, വാഗ്ദത്തം حَقًّا സത്യമായത്, യഥാർത്ഥം

---

ഇത്രയും വലിയ ഒരു മഹൽകൃത്യം ഉദ്ദേശിച്ചപോലെ പൂർത്തിയായിക്കഴിഞ്ഞപ്പോൾ അദ്ദേഹം അല്ലാഹുവിനെ സ്തുതിച്ചു. അദ്ദേഹം പറഞ്ഞു: ഇത് എന്റെ കൈക്ക് നടന്ന ഒരു കാര്യമാണെങ്കിലും, അല്ലാഹുവിന്റെ അനുഗ്രഹം കൊണ്ടുമാത്രമാണിത് സാധിച്ചത്. ഈ കെട്ട് തകർക്കുവാനും, മീതെ കയറിമറിയുവാനും ഇപ്പോൾ ആർക്കും സാധ്യമല്ല. പക്ഷേ, നിശ്ചിത സമയം വരുവാനുണ്ട്, അത് വന്നാൽ പിന്നെ, ഇതെല്ലാം തകർന്നു തരിപ്പണമാകും. അത് വരാതിരിക്കയുമില്ല. (ദുൽഖർനൈനിയെയും, യഅ്ജൂജ് – മഅ്ജൂജിനെയും സംബന്ധിച്ച് ഈ അദ്ധ്യായം, അവസാനിക്കുമ്പോൾ പ്രത്യേകം കൊടുത്ത വ്യാഖ്യാനക്കുറിപ്പിൽ കൂടുതൽ വിവരം കാണാം.)

۞ وَتَرَكْنَا بَعْضَهُمْ يَوْمَئِذٍ يَمُوجُ فِي بَعْضٍ ۖ وَنُفِخَ فِي ٱلصُّورِ فَجَمَعْنَـٰهُمْ جَمْعًا ﴿٩٩﴾

**﴾99﴿ അന്ന് അവരിൽ ചില വിഭാഗത്തെ (മറ്റു) ചില വിഭാഗത്തിൽ അലമറിയുന്നതായ നിലയിൽ നാം വിട്ടേക്കുന്നതാണ്; കാഹളത്തിൽ ഊതപ്പെടുകയും, അപ്പോൾ നാം അവരെ ശേഖരിച്ചു ഒരുമിച്ചുകൂട്ടുകയും ചെയ്യുന്നതാകുന്നു;**

وَعَرَضْنَا جَهَنَّمَ يَوْمَئِذٍ لِّلْكَـٰفِرِينَ عَرْضًا ﴿١٠٠﴾

**﴾100﴿ അന്നത്തെ ദിവസം, അവിശ്വാസികൾക്ക് നരകത്തെ നാം ശരിയാംവണ്ണം കാണിച്ചുകൊടുക്കുന്നതാണ്:-**

ٱلَّذِينَ كَانَتْ أَعْيُنُهُمْ فِي غِطَآءٍ عَن ذِكْرِي وَكَانُوا۟ لَا يَسْتَطِيعُونَ سَمْعًا ﴿١٠١﴾

**﴾101﴿ അതായത്: എന്റെ ബോധനത്തെ സംബന്ധിച്ച് തങ്ങളുടെ കണ്ണുകൾ മൂടിയിലായിരിക്കുകയും, കേൾക്കുവാൻ സാധിക്കാതിരിക്കുകയും ചെയ്തിരുന്നവർക്ക്.**

---

﴾99﴿ وَتَرَكْنَا നാം വിട്ടേക്കും, ഒഴിച്ചുവിടും بَعْضَهُمْ അവരിൽ ചിലരെ, ഒരു വിഭാഗത്തെ يَوْمَئِذٍ അന്ന്, ആ ദിവസം يَمُوجُ അലമറിയുന്നതായി فِي بَعْضٍ ചിലരിൽ, ഒരു വിഭാഗത്തിൽ وَنُفِخَ ഊതപ്പെടുകയും ചെയ്യും فِي الصُّورِ കാഹളത്തിൽ, കൊമ്പിൽ فَجَمَعْنَا അപ്പോൾ നാം ഒരുമിച്ചു കൂട്ടുന്നതാണ് هُمْ അവരെ جَمْعًا ഒരു ഒരുമിച്ചുകൂട്ടൽ, ശേഖരിക്കൽ ﴾100﴿ وَعَرَضْنَا നാം കാണിച്ചുകൊടുക്കും, പ്രദർശിപ്പിക്കും جَهَنَّمَ നരകത്തെ يَوْمَئِذٍ അന്ന്, ആ ദിവസം لِلْكَافِرِينَ അവിശ്വാസികൾക്ക് عَرْضًا ഒരു കാണിക്കൽ, (ശ

أَعۡيُنُهُمۡ ആയിരുന്നു كَانَتۡ അതായത് യാതൊരു കൂട്ടർക്ക് الَّذِينَ ﴾101﴿ (രിയാംവണ്ണം) അവരുടെ കണ്ണുകൾ فِي غِطَاۤءٍ മൂടിയിൽ عَنۡ ذِكۡرِي എന്റെ ബോധനത്തെ സംബന്ധിച്ച്, എന്റെ സ്മരണയിൽനിന്ന് وَكَانُوا۟ അവർ ആകുകയും ചെയ്തു لَا يَسۡتَطِيعُونَ അവർക്ക് സാധിക്കാതെ سَمۡعًا കേൾക്കുവാൻ, കേൾക്കുന്നതിന്

---

ദുൽകർനൈനി (അ) പ്രവചിച്ചപ്രകാരം, കാലാന്തരത്തിൽ- സമുദ്രജലം അലയടിക്കുന്നത്പോലെ- ജനങ്ങൾ പരസ്പരം അക്രമിച്ചും, കുഴപ്പങ്ങളും കലഹങ്ങളും ഉണ്ടാക്കിയും കൊണ്ടിരിക്കും. നാട്ടിൽ സമാധാനഭംഗവും, അധാർമികാവസ്ഥയും ഉണ്ടാക്കിത്തീർക്കും. പിന്നീട് കാഹളം ഊതുന്ന അവസരം- ലോകാവസാനഘട്ടം- വന്നെത്തും. അപ്പോൾ എല്ലാവരും അല്ലാഹുവിന്റെ മുമ്പിൽ ഒരുമിച്ചുകൂട്ടപ്പെടുന്നതും, ഓരോരുത്തനും തക്ക പ്രതിഫലം നൽകപ്പെടുന്നതുമാകുന്നു. അല്ലാഹുവിന്റെ ബോധനങ്ങളെ അവഗണിച്ചുകൊണ്ടിരുന്ന അവിശ്വാസികൾക്ക് അതികഠിനമായ നരകശിക്ഷയും, സത്യവിശ്വാസികളായ സജ്ജനങ്ങൾക്ക് സ്വർഗീയ സുഖസൗകര്യങ്ങളുമായിരിക്കും ലഭിക്കുക. അടുത്ത വചനങ്ങളിൽ ഇരു വിഭാഗക്കാരെക്കുറിച്ചും അല്ലാഹു പ്രസ്താവിക്കുന്നത് കാണുക:

## വിഭാഗം - 12

أَفَحَسِبَ ٱلَّذِينَ كَفَرُوٓا۟ أَن يَتَّخِذُوا۟ عِبَادِى مِن دُونِىٓ أَوۡلِيَآءَ ۚ إِنَّآ أَعۡتَدۡنَا جَهَنَّمَ لِلۡكَـٰفِرِينَ نُزُلًا ﴿١٠٢﴾

**﴾102﴿ എന്നാൽ, അവിശ്വസിച്ചവർ വിചാരിക്കുന്നുവോ: എനിക്കുപുറമെ, എന്റെ അടിയാന്മാരെ രക്ഷാകർത്താക്കളായി സ്വീകരിക്കാമെന്ന്?!**

**നിശ്ചയമായും നാം അവിശ്വാസികൾക്ക് നരകത്തെ വിരുന്നുസൽക്കാരമായി ഒരുക്കിവെച്ചിരിക്കുന്നു.**

قُلۡ هَلۡ نُنَبِّئُكُم بِٱلۡأَخۡسَرِينَ أَعۡمَـٰلًا ﴿١٠٣﴾

**﴾103﴿ (നബിയേ) പറയുക: പ്രവൃത്തികൾ ഏറ്റവും നഷ്ടപ്പെട്ടവരെക്കുറിച്ച് നാം നിങ്ങൾക്ക് പറഞ്ഞുതരട്ടെയോ?-**

ٱلَّذِينَ ضَلَّ سَعۡيُهُمۡ فِى ٱلۡحَيَوٰةِ ٱلدُّنۡيَا وَهُمۡ يَحۡسَبُونَ أَنَّهُمۡ يُحۡسِنُونَ صُنۡعًا ﴿١٠٤﴾

**﴾104﴿ (അവർ) യാതൊരു കൂട്ടരാകുന്നു: ഐഹിക ജീവിതത്തിൽ അവരുടെ പരിശ്രമം പിഴച്ചുപോയിരിക്കുന്നു; അവരാകട്ടെ, തങ്ങൾ പ്രവൃത്തി നന്നായിചെയ്യുന്നുവെന്ന് വിചാരിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. (ഇങ്ങനെയുള്ളവരാണ്).**

أُولَٰٓئِكَ ٱلَّذِينَ كَفَرُواْ بِـَٔايَٰتِ رَبِّهِمۡ وَلِقَآئِهِۦ فَحَبِطَتۡ أَعۡمَٰلُهُمۡ فَلَا نُقِيمُ لَهُمۡ يَوۡمَ ٱلۡقِيَٰمَةِ وَزۡنٗا ﴿١٠٥﴾

﴿105﴾ അക്കൂട്ടർ തങ്ങളുടെ റബ്ബിന്റെ ദൃഷ്ടാന്തങ്ങളിലും, അവനുമായി കാണുന്നതിലും അവിശ്വസിച്ചവരാണ്;

അതിനാൽ, അവരുടെ കർമങ്ങൾ നിഷ്ഫലമായിപ്പോയിരിക്കുന്നു.

അതുകൊണ്ട് ക്വിയാമത്തുനാളിൽ നാം അവർക്ക് യാതൊരു തൂക്കവും നിറുത്തുന്നതല്ല. [ആ കർമങ്ങൾക്ക് ഒട്ടും വില കൽപിക്കുകയില്ല].

ذَٰلِكَ جَزَآؤُهُمۡ جَهَنَّمُ بِمَا كَفَرُواْ وَٱتَّخَذُوٓاْ ءَايَٰتِي وَرُسُلِي هُزُوًا ﴿١٠٦﴾

﴿106﴾ അത്- അവരുടെ പ്രതിഫലം നരകമാണെന്നുള്ളത്- അവർ അവിശ്വസിക്കുകയും, എന്റെ ദൃഷ്ടാന്തങ്ങളെയും, എന്റെ ദൂതന്മാരെയും പരിഹാസ്യമാക്കുകയും ചെയ്തത് നിമിത്തമാകുന്നു.

---

﴿102﴾ أَفَحَسِبَ എന്നാൽ വിചാരിക്കുന്നുവോ, കണക്കാക്കിയോ الَّذِينَ كَفَرُوا അവിശ്വസിച്ചവർ أَن يَتَّخِذُوا അവർ സ്വീകരിക്കാമെന്ന്, ആക്കുവാൻ عِبَادِي എന്റെ അടിയാന്മാരെ مِن دُونِي എനിക്ക് പുറമെ, എന്നെ കൂടാതെ أَوْلِيَاءَ കാര്യകർത്താക്കളായി إِنَّا നിശ്ചയമായും നാം أَعْتَدْنَا നാം ഒരുക്കിവെച്ചിരിക്കുന്നു جَهَنَّمَ നരകത്തെ, ജഹന്നമിനെ لِلْكَافِرِينَ അവിശ്വാസികൾക്ക് نُزُلًا സൽക്കാരമായി, വിരുന്നായി ﴿103﴾ قُلْ പറയുക هَلْ نُنَبِّئُكُم നിങ്ങൾക്ക് നാം പറഞ്ഞു (അറിയിച്ചു)തരട്ടെയോ بِالْأَخْسَرِينَ ഏറ്റവും നഷ്ടപ്പെട്ടവരെപ്പറ്റി أَعْمَالًا പ്രവർത്തനങ്ങൾ ﴿104﴾ الَّذِينَ യാതൊരു കൂട്ടരാണ് ضَلَّ പിഴച്ചുപോയി, പാഴായിപ്പോയി سَعْيُهُمْ അവരുടെ പരിശ്രമം فِي الْحَيَاةِ الدُّنْيَا ഐഹികജീവിതത്തിൽ وَهُمْ അവരാകട്ടെ يَحْسَبُونَ വിചാരിക്കുന്നു أَنَّهُمْ നിശ്ചയമായും അവർ يُحْسِنُونَ നന്നായി ചെയ്യുന്നു (എന്ന്) صُنْعًا പ്രവൃത്തി ﴿105﴾ أُولَٰئِكَ അക്കൂട്ടർ, അവർ الَّذِينَ كَفَرُوا അവിശ്വസിച്ചവരാണ് بِآيَاتِ ദൃഷ്ടാന്തങ്ങളിൽ, ലക്ഷ്യങ്ങളിൽ رَبِّهِمْ തങ്ങളുടെ രക്ഷിതാവിന്റെ وَلِقَائِهِ അവനുമായി കാണുന്നതിലും فَحَبِطَتْ അതിനാൽ നിഷ്ഫലമായി, ഫലശൂന്യമായി أَعْمَالُهُمْ അവരുടെ പ്രവർത്തനങ്ങൾ فَلَا نُقِيمُ അതുകൊണ്ട് നാം നിറുത്തുകയില്ല (വകവെക്കുകയില്ല) لَهُمْ അവർക്ക് يَوْمَ الْقِيَامَةِ ക്വിയാമത്തുനാളിൽ وَزْنًا ഒരു തൂക്കവും ﴿106﴾ ذَٰلِكَ അത് جَزَاؤُهُمْ അവരുടെ പ്രതിഫലം جَهَنَّمُ നരകമാകുന്നു (എന്നുള്ളത്) بِمَا كَفَرُوا അവർ അവിശ്വസിച്ചതുകൊണ്ടാണ് وَاتَّخَذُوا അവർ ആക്കിത്തീർക്കുകയും ചെയ്തത് കൊണ്ട് آيَاتِي എന്റെ ദൃഷ്ടാന്തങ്ങളെ

وَرُسُلِي എന്റെ ദുതന്മാരേയും هُزُوًا പരിഹാസ്യം, പരിഹാസം

അല്ലാഹുവിലും, പരലോകത്തിലും വിശ്വസിക്കാത്തവരുടെ കർമങ്ങൾ ഒന്നുംതന്നെ അല്ലാഹുവിങ്കൽ സ്വീകാര്യമാകുന്നതല്ല. ഈ വസ്തുത പല ഖുർആൻ വചനങ്ങളിലും അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു (സൂറത്തുന്നൂർ 39 ലും ഫുർഖാൻ 23 ലും മറ്റും കാണാവുന്നതാണ്). സൽക്കർമങ്ങളും ദുഷ്ക്കർമങ്ങളുമെല്ലാം തൂക്കിക്കണക്കാക്കപ്പെടും. അപ്പോൾ, ഇവരുടെ സൽക്കർമങ്ങൾക്ക് ഒട്ടുംതന്നെ തൂക്കം നൽകപ്പെടുകയില്ല.

إِنَّ ٱلَّذِينَ ءَامَنُواْ وَعَمِلُواْ ٱلصَّٰلِحَٰتِ كَانَتْ لَهُمْ جَنَّٰتُ ٱلْفِرْدَوْسِ نُزُلًا ﴿١٠٧﴾

**﴾107﴿ വിശ്വസിക്കുകയും: സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്യുന്നവരാകട്ടെ, നിശ്ചയമായും ഫിർദൗസാകുന്ന (അത്യുന്നത) സ്വർഗങ്ങൾ അവർക്ക് ആതിഥ്യ സൽക്കാരമായിരിക്കുന്നതാണ്;-**

خَٰلِدِينَ فِيهَا لَا يَبْغُونَ عَنْهَا حِوَلًا ﴿١٠٨﴾

**﴾108﴿ അവർ അതിൽനിന്ന് വിട്ടുമാറുവാൻ ആഗ്രഹിക്കാത്തവിധം അതിൽ നിത്യവാസികളായ നിലയിലായിരിക്കും.**

قُل لَّوْ كَانَ ٱلْبَحْرُ مِدَادًا لِّكَلِمَٰتِ رَبِّى لَنَفِدَ ٱلْبَحْرُ قَبْلَ أَن تَنفَدَ كَلِمَٰتُ رَبِّى وَلَوْ جِئْنَا بِمِثْلِهِۦ مَدَدًا ﴿١٠٩﴾

**﴾109﴿ (നബിയേ) പറയുക: എന്റെ റബ്ബിന്റെ വചനങ്ങൾക്ക് [അത് എഴുതുന്നതിന്] സമുദ്രം മഷിയായിരുന്നാലും- അതിന്റെ അത്ര തന്നെ (വേറെയും സമുദ്രം) നാം സഹായകമായി കൊണ്ടുവന്നാൽപോലും- എന്റെ റബ്ബിന്റെ വചനങ്ങൾ തീരുന്നതിന് മുമ്പായി സമുദ്രം തീർന്നുപോകുകതന്നെ ചെയ്യുന്നതാണ്.**

﴾107﴿ إِنَّ الَّذِينَ നിശ്ചയമായും ഒരു കൂട്ടർ آمَنُوا അവർ വിശ്വസിച്ചു وَعَمِلُوا അവർ പ്രവർത്തിക്കുകയും ചെയ്തു الصَّالِحَاتِ സൽക്കർമങ്ങളെ, സൽപ്രവൃത്തികളെ كَانَتْ ആയിരിക്കുന്നതാണ് لَهُمْ അവർക്ക് جَنَّاتُ الْفِرْدَوْسِ ഫിർദൗസാകുന്ന (ഉന്നതമായ) സ്വർഗങ്ങൾ نُزُلًا സൽക്കാരം, അതിഥിസൽക്കാരം ﴾108﴿ خَالِدِينَ നിത്യവാസികളായ നിലയിൽ, ശാശ്വതന്മാരായി فِيهَا അതിൽ لَا يَبْغُونَ അവർ ആഗ്രഹിക്കുകയില്ല, തേടുകയില്ല عَنْهَا അതിൽനിന്ന്, حِوَلًا വിട്ടുപോകാൻ, നീങ്ങിപ്പോകാൻ. ﴾109﴿ قُلْ നീ പറയുക لَوْ كَانَ ആയിരുന്നാൽ الْبَحْرُ സമുദ്രം مِدَادًا മഷി لِكَلِمَاتِ رَبِّي എന്റെ റബ്ബിന്റെ വചനങ്ങൾക്ക് لَنَفِدَ തീർന്നുപോകുകതന്നെ ചെയ്യും الْبَحْرُ സമുദ്രം قَبْلَ أَنْ تَنْفَدَ തീരും മുമ്പായി

كَلِمَاتُ رَبِّي എന്റെ റബ്ബിന്റെ വചനങ്ങൾ وَلَوْ جِئْنَا നാം വന്നാലും ശരി بِمِثْلِهِ അതിന്റെ അത്രയുംകൊണ്ട്, അതുപോലുള്ളതും കൊണ്ട് مَدَدًا സഹായകമായി

സർവജ്ഞനും, സർവശക്തനുമായ അല്ലാഹുവിന്റെ അറിവുകൾക്ക് യാതൊരു അതിരും, കണക്കും ഇല്ലാത്തതാകുന്നു. സമുദ്രങ്ങൾ എത്രതന്നെ വമ്പിച്ചതായിരുന്നാലും അതിന് ഒരു പരിധിയും അളവും കൂടാതെ കഴിയുകയില്ല. എന്നിരിക്കെ, അവന്റെ ജ്ഞാനവാർത്തകളും, അവന്റെ വചനങ്ങളും എഴുതിത്തീർക്കുവാൻ എങ്ങിനെ സാധിക്കും?! മറ്റൊരുസ്ഥലത്ത് ഇതിനെപറ്റി അല്ലാഹു ഇപ്രകാരമാണ് പറയുന്നത്: ഭൂമിയിലുള്ള മരങ്ങളെല്ലാം പേനകളായിരിക്കുകയും, (നിലവിലുള്ള) സമുദ്രവും, അതിനുപുറമെ ഏഴു സമുദ്രങ്ങളുംകൂടി അതിന് മഷിയായി സഹായം നൽകുകയും ചെയ്താൽപോലും, അല്ലാഹുവിന്റെ വചനങ്ങൾ തീരുന്നതല്ല.

وَلَوْ أَنَّمَا فِي الْأَرْضِ مِن شَجَرَةٍ أَقْلَامٌ وَالْبَحْرُ يَمُدُّهُ مِن بَعْدِهِ سَبْعَةُ أَبْحُرٍ مَّا نَفِدَتْ كَلِمَاتُ اللَّهِ - لقمان

അല്ലാഹുവിന്റെ സൃഷ്ടികളിൽ നമ്മുടെ അറിവിന് വിധേയമായിട്ടുള്ളതിനെയും നാം നിത്യേന അനുഭവിച്ചു കൊണ്ടിരിക്കുന്ന അനുഗ്രഹങ്ങളെയും സംബന്ധിച്ചുമാത്രം അൽപമൊന്ന് ആലോചിച്ചു നോക്കുക: ഈ വാസ്തവം നമുക്ക് ശരിക്കും ബോധ്യപ്പെടുന്നതാണ്. അത്ഭുതകരമായ നിലയിൽ പുരോഗമിച്ചുകൊണ്ടിരിക്കുന്ന ശാസ്ത്രീയ നിരീക്ഷണങ്ങളും, ശാസ്ത്രജ്ഞന്മാർക്ക് ലഭിച്ചുകൊണ്ടിരിക്കുന്ന നവംനവങ്ങളായ അറിവുകളും ഈ യാഥാർത്ഥ്യത്തെ കൂടുതൽ കൂടുതൽ ബലപ്പെടുത്തിക്കൊണ്ടിരിക്കുകയാണ്. അല്ലാഹുവിന്റെ ജ്ഞാനം, സൃഷ്ടിവൈഭവം ആദിയായവയെക്കുറിച്ച് മനുഷ്യന്റെ അറിവ് അങ്ങേഅറ്റം പരിമിതമത്രെ. അവന്റെ അറിവും കഴിവും വർദ്ധിക്കുന്തോറും ആ പരിധിയുടെ തോത് വർദ്ധിക്കുന്നതായിട്ടാണ് അനുഭവപ്പെടുക. ഓരോ ശാസ്ത്രീയ നേട്ടവും, അല്ലാഹുവിന്റെ അനുഗ്രഹങ്ങൾക്കും ശക്തിക്കും യാതൊരു കയ്യും കണക്കുമില്ലാത്തതാണെന്ന് വിളിച്ചോതുന്നു. അടുത്തകാലത്തെ ചില ശാസ്ത്രീയാഭിപ്രായങ്ങൾ വെച്ച് നോക്കുമ്പോൾ ഈ ക്വുർആൻ വചനത്തിന്റെ ഗൗരവത്തെപറ്റി നമുക്ക് കൂടുതൽ മനസ്സിലാക്കുവാൻ സാധിക്കുന്നതാണ്.

അമേരിക്കയിലെ പെൻസിൽവാനിയ യൂനിവേർസിറ്റിയിലെ *(*)* പ്രൊഫസറായ ജയിൻസ് അൽപം കൊല്ലങ്ങൾക്ക്മുമ്പ് പ്രഖ്യാപിച്ച ചില അഭിപ്രായങ്ങൾ ഇവിടെ രേഖപ്പെടുത്തുന്നത് നന്നായിരിക്കും. അല്ലാഹുവിന്റെ സൃഷ്ടിവൈഭവത്തെക്കുറിച്ചും, അവന്റെ അറിവിന്റെ വിപുലവിശാലതയെക്കുറിച്ചും നമ്മെ ഇരുത്തിച്ചിന്തിപ്പിക്കുവാൻ ആ തത്വങ്ങൾ പര്യാപ്തങ്ങളാകുന്നു. *(**)* അദ്ദേഹത്തിന്റെ ഒരു പ്രസംഗത്തിലെ ചില ഭാഗങ്ങളാണിവ:

1. നമ്മുടെ ഭൂമിക്ക് രണ്ടു മില്യൻ വയസ്സുകഴിഞ്ഞിരിക്കുന്നു. (1 മില്യൻ– 10 ലക്ഷം) മനുഷ്യൻ ഉണ്ടായിട്ട് 3 ലക്ഷം കൊല്ലമേ ആയിട്ടുള്ളൂവെന്നാണ് ഭൂഗർഭശാസ്ത്രം (Geology) നമുക്ക് കാണിച്ചുതരുന്നത്. ഭൂലോകമൊഴിച്ചുള്ള ലോകങ്ങളെ സംബന്ധിച്ച്

***(*) Pencylvania University. (**) ഈ ഗ്രന്ഥം എഴുതുന്നതിന് അൽപം വർഷങ്ങൾക്ക് മുമ്പുള്ള ചില ശാസ്ത്രീയ നിയമങ്ങളാണവ. ഈ പതിപ്പാകുമ്പോഴേക്കും ശാസ്ത്രം അന്നത്തെക്കാൾ എത്രയോ മുമ്പോട്ട് കടന്നിരിക്കുന്നു. അന്നത്തെ ചില നിഗമനങ്ങളെ അത് പൊളിച്ചെഴുതുകയും ചെയ്തിരിക്കുന്നു. പുതിയ അഭിപ്രായങ്ങളാകട്ടെ പൂർവാധികം അത്ഭുതം നിറഞ്ഞവയുമാകുന്നു. കാലം ചെല്ലുന്തോറും ▸▸***

അടുത്തകാലംവരെ, ഒന്നും അറിയാത്ത ഒരു ശിശുവായിരുന്നു മനുഷ്യൻ. ഇപ്പോൾ അവൻ വേറെയും അനേകം ലോകങ്ങളുണ്ടെന്ന് അറിയുവാൻ തുടങ്ങിയിരിക്കുകയാണ്.

2. സൂര്യൻ തുടങ്ങി നമ്മുടെ ചുറ്റുപാടും സ്ഥിതിചെയ്യുന്ന കോടിക്കണക്കിലുള്ള ഗോളങ്ങൾക്ക് ഒരു അവസാനമുണ്ടായിരിക്കും. എന്നാൽ അവയ്ക്ക് അപ്പുറം സ്ഥതി ചെയ്യുന്ന ശുദ്ധശൂന്യമണ്ഡലത്തിന് യാതൊരു ഒടുക്കവും അവസാനവും ഇല്ലാത്തതാകുന്നു. നമ്മുടെ കാഴ്ചയിൽ അകപ്പെട്ടതും, അല്ലാത്തതുമായ എല്ലാ ഗ്രഹങ്ങളും കൂടി ഒരൊറ്റ ഗോളമണ്ഡലമത്രെ.

3. കമ്പിയില്ലാ കമ്പിയിൽ (വയർലസ്സിൽ) നിന്ന് പുറപ്പെടുന്ന ഒരു സിഗ്നൽ (അടയാളം) $^1/_7$ സെക്കന്റ് സമയം കൊണ്ട് ഭൂമിയെ ഒരു വട്ടം വൃത്തം വെക്കുന്നു. പ്രകാശമാകട്ടെ, ഒരു സെക്കന്റിൽ 1,86,000 നാഴിക സഞ്ചരിക്കുന്നു. വിദ്യുച്ഛക്തിയുടെ വേഗതയും ഇതുതന്നെ. എന്നാൽ അതേ പ്രകാശം ആ ഗോളമണ്ഡലത്തെ ഒരു പ്രാവശ്യം ചുറ്റിവരുവാൻ ലക്ഷം മില്യൻ (100,000,000,000) കൊല്ലക്കാലം ആവശ്യമാകുന്നു. (ഈ കാലവും $^1/_7$ സെക്കന്റും തമ്മിലുള്ള താരതമ്യം ഒന്ന് ആലോചിച്ചു നോക്കുക?)

4. സൂര്യൻ ഭൂമിയെക്കാൾ പതിമൂന്ന് ലക്ഷം ഇരട്ടി വലിപ്പമുള്ളതാണ്. എന്നാലത് ശൂന്യാകാശത്തിലെ അനേകം സൗരയൂഥ സമൂഹങ്ങളിലെ ഒരു ചെറുകിടഗോളം മാത്രമാകുന്നു. അതായത്: ഏറെക്കുറെ 30,000 മില്യൻ വരുന്ന സൗരയൂഥകുടുംബങ്ങളിൽപെട്ട ഒരു കുടുംബത്തിലെ ഒരംഗമത്രെ സൂര്യൻ. *(*)*

5. ഉപരിയാകാശമണ്ഡലത്തിൽ പ്രഭാപടലങ്ങൾക്കപ്പുറം സ്ഥിതിചെയ്യുന്ന കണക്കറ്റ ധൂമതാര (Nabula) ങ്ങളിൽ ചിലത് നമ്മുടെ സൂര്യനെപോലുള്ള 10 മില്യൻ സൂര്യന്മാർ സൃഷ്ടിക്കപ്പെടുവാൻ പോരുന്ന പദാർത്ഥങ്ങൾ അടങ്ങുന്നവയാകുന്നു. അതേ സമയത്ത് ആ പദാർത്ഥങ്ങളുടെ ലാഘവമാണെങ്കിലോ, അത് അതിലേറെആശ്ചര്യകരമാകുന്നു. അതിന്റെ ഒരു റാത്തൽ തൂക്കത്തിലുള്ള ഭാഗത്തിന്റെ വലുപ്പം, യൂറോപിന്റെ ഏറ്റവും വലിയ പർവതമായ മാറ്റർഹോണി *(**)* ന്റെ വലുപ്പത്തിന് സമമായിരിക്കും!. (അപ്പോൾ അതിന്റെ ആകെ വലുപ്പം ഒന്നു ആലോചിച്ച് നോക്കുക!)

6. അമേരിക്കയിൽ, മുണ്ടുവിത്സന്റെ ശ്രുതിപ്പെട്ട ദൂരദർശിനി (Telescope) യന്ത്രം അങ്ങിനെയുള്ള ഏതാണ്ട് രണ്ട് മില്യൻ നബുലകളെ (ധൂമതാരങ്ങളെ) കാട്ടിത്തരുന്നു. കൂടുതൽ വമ്പിച്ച യന്ത്രങ്ങളുണ്ടാകുമ്പോൾ കാണുവാൻ കഴിയുന്ന നബുലകൾ എത്രയായിരിക്കുമെന്ന് നമുക്കറിഞ്ഞുകൂടാ.

7. ശൂന്യാകാശ മണ്ഡലത്തിൽ നീന്തിക്കളിച്ചുകൊണ്ടിരിക്കുന്ന നക്ഷത്രതാരങ്ങളുടെ

---

***▸▸ അങ്ങിനെത്തന്നെ ഇരിക്കുകയും ചെയ്യും. പക്ഷേ, ശാസ്ത്രം എത്ര പുരോഗമിച്ചാലും അല്ലാഹുവിന്റെ സൃഷ്ടിരഹസ്യങ്ങൾ മുഴുവനും മനുഷ്യൻ കണ്ടെത്തുക സാദ്ധ്യമല്ലെന്ന് തീർച്ചതന്നെ.***

***(*) സൂര്യനെക്കാൾ ഒരു ലക്ഷം മടങ്ങ് അധികം പ്രകാശമുള്ള ഒരു നക്ഷത്രത്തെ വടക്കെ ഇറ്റലിയിലെ ആസ്യാഗോള ജ്യോതിർമണ്ഡല നിരീക്ഷണാലയത്തിലെ ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചതായി ഇതെഴുതുന്ന കാലത്ത് പത്രങ്ങളിൽ കാണുകയുണ്ടായി. 'സൂപ്പർനോവ' എന്നാണതിന് പേർ നൽകപ്പെട്ടിരിക്കുന്നത്.***

***(**) Matterhorn.***

ഏതാണ്ട് ഒരു തുക പറയുകയാണെങ്കിൽ, ചുരുങ്ങിയ പക്ഷം 2 എന്ന അക്കത്തിന്റെ നേരെ 24 പൂജ്യം ചേർത്തു വായിക്കേണ്ടതായിവരും. (അഥവാ രണ്ടായിരം കോടിക്കോടി ക്കോടി) ഇത്രയെണ്ണം മണൽതരികൾ നിരത്തുന്നപക്ഷം ബ്രിട്ടീഷ് ദീപ്സമൂഹത്തിന്റെ ഉപരിതലം നൂറുക്കണക്കായ അടികൾ ഉയർന്നുപോകുന്നതാണ്.

8. ഇന്ന് അറിയപ്പെടുന്ന നക്ഷത്രങ്ങളിൽ ഏറ്റവും ചെറിയതിന് സൂര്യന്റെ 1/25 ഭാഗം വെളിച്ചമാണുള്ളത്. എന്നാൽ, ഏറ്റവും വലിയതായ മിഥുന (Gemini) നക്ഷത്രത്തിന് അതിന്റെ മൂന്നിരട്ടി വെളിച്ചമുണ്ട്. ഈ ഗ്രഹം സൂര്യനെക്കാൾ 25 മില്യൻ ഇരട്ടി വലി പ്പവും കൂടുന്നു. അപ്പോൾ അവ തമ്മിലുള്ള താരതമ്യം, ഒരു വലിയ വൈദ്യുതദീപവും, ഒരു മിന്നാമിനുങ്ങും തമ്മിലുള്ളതുപോലെയാണെന്നു പറയാം.

9. സൂര്യന്റെ ഓരോ ചതുരശ്ര ഇഞ്ച് സ്ഥലത്ത്നിന്നും പ്രവഹിക്കുന്ന വെളിച്ചം 50 കുതിരശക്തിയുള്ളതത്രെ. എന്നാൽ, വേറെ ചില ഗ്രഹങ്ങൾ നൽകുന്ന വെളിച്ചം ഒരു ചതുരശ്ര ഇഞ്ചിന് 30,000 കുതിരശക്തിയുള്ളതാകുന്നു.

10. സൂര്യനിൽനിന്ന് നിത്യേന രശ്മികൾ പ്രവഹിച്ചുകൊണ്ടിരിക്കുന്നത്കൊണ്ട് അതിന്റെ ശരീരധാതുവിൽനിന്ന് നിമിഷം പ്രതി 250 മില്യൻ ടൺ നഷ്ടപ്പെട്ടുകൊണ്ടിരി ക്കുകയാണ്. അങ്ങിനെ ദിനംപ്രതി 3,60,000 മില്യൻ ടൺ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. സൂര്യനിപ്പോൾ ഏതാണ്ട് ഒരു കോടി മില്യൻ (കോടിമില്യൻ) വയസുണ്ടായിരിക്കണം. ഈ തോതിൽ ഇനിയും ലക്ഷക്കണക്കായ കോടികൊല്ലങ്ങളോളം അതിന് ജീവിക്കാൻ കഴിയുമായിരിക്കും. [അവസാനിച്ചു] ***(*)***

കേവലം ഉദാഹരണാർത്ഥം മാത്രം ഉദ്ധരിച്ച ഈ അഭിപ്രായങ്ങൾ വാനമണ്ഡല ത്തെയും, വൻഗ്രഹങ്ങളെയും സംബന്ധിച്ച ശാസ്ത്രീയ വസ്തുതകളാണല്ലോ. എന്നാൽ

---

***(*) പ്രൊഫസർ ജയിൻസിന്റെ മേലുദ്ധരിച്ച പ്രസംഗം അൽപം വർഷത്തെ പഴക്കം ചെന്നതാണ്. മനുഷ്യൻ അന്ന് ബഹിരാകാശയാത്ര ആരംഭിച്ചിട്ടില്ല, എന്നാൽ നമ്മുടെ അച്ചടി ഏതാണ്ട് ഇവിടെ എത്താറായപ്പോൾ, പത്രങ്ങളിൽ പ്രസിദ്ധീകരി ക്കപ്പെട്ട മറ്റൊരു വിജ്ഞാനവാർത്തയും ഇവിടെ പ്രത്യേകം ശ്രദ്ധേയമാകുന്നു. അമേ രിക്ക ഇയ്യിടെ തൊടുത്തുവിട്ട ഒരു ഉപഗ്രഹത്തിൽ ബഹിരാകാശയാത്ര നടത്തിയ മി: ജോൺഗ്ലെൻ ചെയ്ത ഒരു പ്രസ്താവനയിലെ ചില ഭാഗങ്ങളുടെ ചുരുക്കമാണ് താഴെ കാണുന്നത്. ബഹിരാകാശ യാത്രക്ക് അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടപ്പോൾ, അദ്ദേഹത്തിന് നൽകപ്പെട്ട ഒരു പുസ്തകത്തിൽ, ശൂന്യാകാശത്തെ സംബന്ധിച്ച് അനേകവിവരങ്ങളുള്ളതിൽ അദ്ദേഹത്തെ ഏറ്റവും ആകർഷിച്ച രണ്ട് ഖണ്ഡികക ളെക്കുറിച്ച് സംസാരിച്ചുകൊണ്ട് അദ്ദേഹം പറയുകയാണ്:-***

***ഒരു സെക്കന്റിൽ 1,86,000 നാഴികദൂരം സഞ്ചരിക്കുന്ന പ്രകാശം ഒരു കൊല്ലം സഞ്ചരിച്ചാലുണ്ടാകുന്ന ദൂരത്തിന് ഒരു ദീപ്തി വർഷം (പ്രകാശവർഷം) എന്ന് പറയുന്നു. അതായത്, ഏതാണ്ട് 6 കോടിക്കോടി നാഴിക. നമ്മുടെ ഭൂമി ഉൾക്കൊള്ളുന്ന പ്രഭാപടലത്തിന് 1 ലക്ഷം ദീപ്തിവൽസരം വ്യാസമാണുള്ളത്. (സൂര്യൻ ഈ പ്രഭാപടലത്തിന്റെ കേന്ദ്രത്തിൽ നിന്ന് 30,000 പ്രകാശവർഷം അകലെ സ്ഥിതിചെയ്യുന്ന ഒരു അപ്രധാന നക്ഷത്രമാകുന്നു) ഈ പ്രകാശപടലം അതിന്റെ ഭ്രമണത്തിൽ ഒരു പ്രാവശ്യം ചുറ്റിത്തിരിയുവാൻ 20 കൊല്ലം വേണം. ഇതോർക്കു മ്പോൾ, നമ്മുടെ സൗരമണ്ഡലത്തിനപ്പുറമുള്ള പ്രപഞ്ചത്തിന്റെ വിസ്തൃതിയെക്കു റിച്ച് മനസ്സിലാക്കുവാൻ എത്ര വിഷമം!*** ▶▶

▶▶ നമ്മുടെ ഈ പ്രകാശമണ്ഡലത്തിലുള്ള നക്ഷത്രങ്ങളോടെ ഇതിന്റെ അറ്റം അവസാനിക്കുന്നില്ല. അതിനപ്പുറം ലക്ഷക്കണക്കിൽ (?) വേറെയും പ്രകാശപടലങ്ങളുണ്ട്. അവയെല്ലാം അതീവ ദുർഗ്രഹമായ വേഗതയോടുകൂടി ഒന്ന് മറ്റൊന്നിലേക്ക് കുതിച്ചുകൊണ്ടിരിക്കുന്നു. ദൂരദർശിനിമൂലം വീക്ഷിക്കാവുന്ന പ്രപഞ്ചം ഭൂമിയിൽ നിന്ന് ഏത് ഭാഗത്തേക്കും- കുറഞ്ഞപക്ഷം- 200 കോടി പ്രകാശവർഷത്തോളം ദൂരെ കിടക്കുന്നു. നമ്മുടെ ബ്രഹ്മാണ്ഡം എത്ര വിപുലമാണെന്ന് ഇത് വ്യക്തമാക്കുന്നു.

ഇനി, പരമാണുവിന്റെ ഘടനയൊന്ന് ചിന്തിക്കാം. വസ്തുവിന്റെ ഏറ്റവും ചെറിയ അംശമാണല്ലോ അത്. പരമാണുവിന് സൗരമണ്ഡലത്തോട് വലിയ സാദൃശ്യമുണ്ട്. ക്രമീകൃതമായ രീതിയിൽ ഒരു കേന്ദ്രത്തെ (ന്യൂക്ളിയസ്) ചുറ്റിക്കൊണ്ടുള്ള ഇലക്ട്രോണുകൾ (വൈദ്യുത തരികൾ) അതിനുമുണ്ട്. പ്രപഞ്ചത്തിൽ കാണപ്പെടുന്ന അത്ഭുതാവഹമായ വ്യവസ്ഥയെക്കുറിച്ച്, സൂക്ഷ്മമായ പരമാണുതൊട്ട് നമുക്ക് ചിന്തിക്കാവുന്ന ഏറ്റവും വലിയ വസ്തുവരെ, ലക്ഷക്കണക്കായ പ്രകാശവർഷം അകലത്തോളം പരന്നുകിടക്കുന്ന നക്ഷത്ര പടലങ്ങൾവരെ- എല്ലാം തന്നെ നിശ്ചിതമായ ഒരു ഭ്രമണപഥത്തിൽ, ഒന്നിനോടൊന്ന് ബന്ധപ്പെട്ടു സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

ഇത് യാദൃച്ഛികമായി സംഭവിച്ചതാണോ? കുറെ മരക്കഷ്ണങ്ങളും, എങ്ങുനിന്നോ വന്ന സാമാനങ്ങളും കൂടി പെട്ടെന്ന് ഒരുമിച്ചുകൂടി സ്വന്തമായ ഒരു ഗതിക്രമം ഉണ്ടാക്കി വ്യവസ്ഥയോടെ ചലിച്ചു തുടങ്ങിയെന്ന് വിശ്വസിക്കാൻ കഴിയുകയില്ല. സുനിശ്ചിതമായ ഒരു ആസൂത്രണം ഇതിലുണ്ട്. ദൈവം ഉണ്ടെന്ന് എനിക്ക് മനസ്സിലാക്കിത്തരുന്ന ഒരു വലിയ കാര്യമാണ് ഇത്.

നാം തൊടുത്തുവിട്ടിട്ടുള്ള 'മർക്കുറി' ഉപഗ്രഹത്തിന്റെ വേഗതയെ ഒന്ന് തുലനം ചെയ്യാം. ഇതിൽ നാം കേമന്മാരാണെന്ന് നടിക്കുന്നു. മണിക്കൂറിൽ 18,000 നാഴിക-സെക്കന്റിൽ ഏതാണ്ട് 5 നാഴിക-യാണ് നമുക്ക് എത്താൻ കഴിഞ്ഞത്. ഭൗതികമായ തോത്വെച്ച് നോക്കുമ്പോൾ, ഇത് വല്ലാത്ത വേഗത തന്നെ. നല്ല ഉയരവും! അതെ, 100 നാഴികയിൽ അൽപം കൂടുതൽ ഉയരത്തിലും നാം എത്തുന്നു. എന്നാൽ ശൂന്യകാശത്ത് നടക്കുന്ന കാര്യങ്ങൾവെച്ച് നോക്കുമ്പോൾ നമ്മുടെ പരിശ്രമങ്ങൾ എത്ര തുച്ഛം!

ശാസ്ത്രീയമായ ഭാഷയിൽ ദൈവത്തെ നിങ്ങൾക്ക് അളക്കുവാൻ കഴിയുകയില്ല. ആത്മീയ ശക്തിയെ നിങ്ങൾക്ക് കാണുവാനോ, ആസ്വദിക്കുവാനോ, മണത്തറിയുവാനോ സ്പർശിക്കുവാനോ സാധ്യവുമല്ല. ഇന്ദ്രിയശക്തികൾക്ക് അതീതമാണത്.

ഒരു വിമാനത്തിന് ഏറ്റവും ശക്തിമത്തായ ഒരു എഞ്ചിനും, ഏറ്റവും വിശിഷ്ടമായ യന്ത്രങ്ങളും ഉണ്ടായിക്കൊള്ളട്ടെ, എന്നാൽ അതിന്റെയെല്ലാം പിന്നിൽ, നമുക്ക് തൊടാനോ, കാണാനോ, കഴിയാത്ത ചില ശക്തികളുടെ പ്രവർത്തനമില്ലെങ്കിൽ, അതുകൊണ്ട് വലിയ പ്രയോജനമൊന്നുമില്ല. കാരണം, അതിന് ഒരു ലക്ഷ്യനിയന്ത്രണം വേണം. കോമ്പസ്സ് (Compass- തവുക്ക-ദിക്ക് നിർണയ യന്ത്രം) നോക്കിയാണ് നാം ഇത് ചെയ്യുന്നത്. കോമ്പസ്സിനെ പ്രവർത്തിപ്പിക്കുന്ന ആ ശക്തി നമ്മുടെ എല്ലാ ജ്ഞാന ശക്തിയെയും മറികടക്കുന്നതാണ്. നമുക്കത് കാണുവാനോ, തൊടുവാനോ, രുചിച്ചറിയുവാനോ സാധ്യമല്ല. പക്ഷേ, അതിന്റെ പ്രവർത്തനഫലം നാം കാണുന്നത്കൊണ്ട്, അങ്ങിനെ ഒരു ശക്തിയുണ്ടെന്ന് നാം മനസ്സിലാക്കുന്നു...'
[1963 ഏപ്രിൽ 13 ലെ ചന്ദ്രിക വാരാന്തപ്പതിപ്പിൽനിന്ന്].

ഏറ്റവും ചെറുതായി നാം ഗണിച്ചുവരുന്ന അണുക്കളെയും, ഏറ്റവും നിസ്സാര വസ്തുവായി ഗണിച്ചുവരുന്ന എട്ടുകാലി വലയുടെ നൂലുകളെയും സംബന്ധിച്ച ചില യാഥാർത്ഥ്യങ്ങൾകൂടി നമ്മുടെ ഓർമയിൽ ഇരിക്കുന്നത് സന്ദർഭോചിതമായിരിക്കും

മണൽത്തരിപോലുള്ള ഓരോ തരിപദാർത്ഥവും കോടാനുകോടി പരമാണു (Atom) കളുടെ സമൂഹമത്രെ. ഈ അണുക്കളാണെങ്കിൽ, അവ പൊള്ളയായി ഇട ഒഴിഞ്ഞ് കിടക്കുന്നവയുമാകുന്നു. അഥവാ അവ തികച്ചും ഇടതൂർന്ന് ഒട്ടിപിടിച്ചു കിടക്കുന്നവയല്ല. ആ ഒഴിവുസ്ഥലങ്ങൾ ശരിക്കും പദാർത്ഥങ്ങളാൽ നിറക്കപ്പെടുകയാണെങ്കിൽ, ഓരോ മണൽത്തരിയും അനേകം ടൺ തൂക്കം വരുന്നതാകുന്നു. ആറ്റം (അണു) ശാസ്ത്രത്തിൽ ഒളിഞ്ഞുകിടക്കുന്ന ഒരു പരമരഹസ്യമത്രെ ഇത്. ഈ ഒഴിവുസ്ഥലങ്ങളിൽ ഓരോന്നിലും, വ്യാപരിക്കുവാൻ വയ്യാത്ത വേറെ അനേകം വൈദ്യുത തരികൾ മിന്നൽവേഗത്തിൽ ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുകയാണ്. പണ്ടുകാലത്ത്, തികച്ചും കട്ടികളാൽ തൂർക്കപ്പെട്ടതാണ് പദാർത്ഥളെന്ന് കരുതപ്പെട്ടിരുന്നു. ഇന്നാകട്ടെ, പദാർത്ഥങ്ങൾ മിക്കവാറും ശൂന്യങ്ങളാണെന്ന് വന്നിരിക്കുന്നു. ഉപപരമാണുക്കളുടെതാണ് പദാർത്ഥ ഘടന. ഇവയുടെ വലുപ്പം ഒരു ഇഞ്ചിന്റെ 1250 ലക്ഷത്തിൽ ഒരു ഭാഗം മാത്രം വരുന്ന വ്യാസമായിരിക്കും. അനേകം പരമാണുക്കൾ ചേർന്നതാണ് ഒരു അണു. അണുക്കൾക്കിടയിലുള്ള വൈദ്യുത ശൂന്യ സ്ഥലങ്ങൾ മുഴുവനും അതാത് വസ്തുവിന്റെ പദാർത്ഥങ്ങളാൽ തൂർക്കപ്പെടുന്നപക്ഷം, ഒരു വമ്പിച്ച വസ്തു കേവലം ഒരു അണുവായി മാറിപ്പോകും . ഈ ഭൂലോകം ആകപ്പാടെ, പ്രസ്തുത വലക്കണ്ണികൂടാതെയുള്ള ഒരൊറ്റ കട്ടി പദാർത്ഥമാക്കപ്പെടുന്ന പക്ഷം– ഭൂമിയുടെ തൂക്കത്തിലുള്ള അണുക്കളെ ശൂന്യത കൂടാതെ കൂട്ടിചേർക്കപ്പെടുന്നതായാൽ അത് ഏകദേശം 1/2 നാഴികമാത്രം വ്യാസം വരുന്ന ഒരു ഗോളമായി മാറും പോൽ! അപ്പോൾ, ലോകവും ലോകരുമെല്ലാം ശൂന്യതയുടെ സമാഹാരമല്ലേ– ഓർത്തുനോക്കുക!

നാം നിത്യം കാണാറുള്ളതും, ഒരു പ്രത്യേക പരിഗണന നൽകാറില്ലാത്തതുമായ നിസ്സാരവസ്തുവാണല്ലോ എട്ടുകാലിവല. എന്നാൽ, അതിന്റെ നിർമാണകൃത്യമാകട്ടെ, വലിയ എഞ്ചിനിയർമാർക്ക് (യന്ത്രകലാവിദഗ്ധന്മാർക്ക്) പോലും സാധ്യമല്ലാത്തവിധം സൂക്ഷ്മ പ്ളാനോടുകൂടിയാകുന്നു. അതിന്റെ ആകൃതിയും നിർമാണ സമ്പ്രദായവും ചിന്തകന്മാരെ അത്യാശ്ചര്യഭരിതരാക്കുന്നവയാണ്. വലയുടെ ഓരോ നൂലിന്റെയും, നേർമയും, ബലഹീനതയും ആരെയും പറഞ്ഞറിയിക്കേണ്ടതില്ല. ഈ നൂലുകളെക്കുറിച്ച് ശാസ്ത്രനിപുണന്മാരായ ചിലർ നിരീക്ഷണം നടത്തിയതിൽ അത്ഭുതകരമായ ചില വസ്തുതകൾ കണ്ടെത്തിയിരിക്കുന്നു. ഓരോ നൂലും നന്നാലു ഉപനാരുകളാൽ കൂട്ടിച്ചേർക്കപെട്ടവയാണുപോൽ. ഈ നാലിൽ ഓരോന്നും തന്നെ, വേറെ ആയിരം നേരിയ ഇഴകളാൽ നിർമിക്കപ്പെട്ടവയുമാണ്! അങ്ങിനെ, നാം കാണുന്ന ഓരോ നൂലും 4000 ഇഴകൾ കൂട്ടിച്ചേർത്തുണ്ടാക്കപ്പെട്ടതാകുന്നു. അതിനെക്കാളെല്ലാം ആശ്ചര്യകരം, ആ ഓരോ ഇഴയും, എട്ടുകാലിയുടെ ശരീരത്തിലുള്ള വെവ്വേറെ ദ്വാരങ്ങളിൽ കൂടിയാണ് പുറത്ത് വരുന്നതെന്ന വസ്തുതയാണ്. ഈ ഇഴകളും നമ്മുടെ താടിരോമങ്ങളും തമ്മിൽ താരതമ്യപ്പെടുത്തിനോക്കുന്ന പക്ഷം 16 നുശേഷം 12 പൂജ്യം ചേർത്താലുള്ള ഇഴകൾ കൂട്ടിപ്പിരിച്ചെങ്കിൽ മാത്രമേ അവ ഒരു മുടിയോളം തടികൂടുകയുള്ളൂ. ഹാ! അല്ലാഹുവിന്റെ സൃഷ്ടിവൈഭവം! വീടുകളിൽവെച്ച് ഏറ്റവും ദുർബലമായ വീടാണ് എട്ടുകാലിയുടെ വീട്– 29:41 (إِنَّ أَوۡهَنَ ٱلۡبُيُوتِ لَبَيۡتُ ٱلۡعَنكَبُوتِ) എന്ന് അല്ലാഹു പ്രസ്താവിച്ചിട്ടുള്ള ഈ വീട്ടിലെ ചില രഹസ്യങ്ങളാണ് ഇതെങ്കിൽ, നഭോമണ്ഡലത്തിലും, അതിന

പ്പുറവും അടങ്ങിയിട്ടുള്ള പ്രകൃതി രഹസ്യങ്ങളുടെ നിലയെന്തായിരിക്കും?! فَسُبْحَانَ الذي بِيَدِهِ مَلَكُوتَ كُلِّ شَيْءٍ وَإِلَيْهِ تُرْجَعُونَ (അപ്പോൾ, സകല വസ്തുക്കളുടെയും സർവ്വാധികാരസ്ഥാനം യാതൊരുവന്റെ കയ്യിലാണോ അവനെത്ര മഹാ പരിശുദ്ധൻ! അവന്റെ അടുക്കലേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുന്നു. (36:83)

മേൽ വിവരിച്ചതിൽനിന്ന് അല്ലാഹുവിന്റെ അറിവുകളും, അവയെക്കുറിക്കുന്ന വചനങ്ങളും എഴുതിക്കണക്കാക്കുവാൻ സാധ്യമേ അല്ല എന്നുള്ള പരമാർത്ഥം, അൽപമെങ്കിലും ബുദ്ധിയുള്ള ആർക്കും വേണ്ടപോലെ ഗ്രഹിക്കുവാൻ കഴിയുമല്ലോ. മുകളിൽ ചൂണ്ടിക്കാണിച്ച ശാസ്ത്രീയ വാർത്തകൾ വെച്ചുനോക്കുമ്പോൾ, സ്വർഗനരകങ്ങളുടെ സ്വഭാവത്തെപ്പറ്റിയും, പരലോക സംബന്ധമായ ചില വാർത്തകളെക്കുറിച്ചും ക്വുർആനിലും ഹദീഥിലും വന്നിട്ടുള്ള വിവരങ്ങൾ ഒന്നുംതന്നെ– ചിലർ ധരിക്കാറുള്ളതുപോലെ– ഒട്ടും അതിശയോക്തി കലർന്നതായിരിക്കയില്ലെന്ന് മനസ്സിലാക്കാം. ഇതിന്റെ വെളിച്ചത്തിൽ താഴെകാണുന്ന രണ്ടുമൂന്ന് ഹദീഥുകൾ ഇവിടെ അനുസ്മരിക്കുന്നതും സന്ദർഭോചിതമായിരിക്കും. നബി തിരുമേനി ﷺ അരുളിച്ചെയ്യുന്നു:–

١ . قال الله تعالى أعددت لعبادي الصالحين ما لا عين رأت ولا أذن سمعت ولا خطر على قلب بشر واقرءوا إن شئتم: فلا تعلم نفس ما أخفي لهم من قرة أعين- متفق عليه

സാരം: (1) ഒരു കണ്ണും കണ്ടിട്ടില്ലാത്തതും, ഒരു കാതും കേട്ടിട്ടില്ലാത്തതും, ഒരു മനുഷ്യന്റെ ഹൃദയത്തിലും ഉദയം ചെയ്തിട്ടില്ലാത്തതുമായ കാര്യങ്ങൾ എന്റെ സദ്വൃത്തരായ അടിയാന്മാർക്ക് ഞാൻ ഒരുക്കിവെച്ചിട്ടുണ്ടെന്ന് അല്ലാഹു പറയുന്നു. വേണമെങ്കിൽ നിങ്ങൾക്ക് (ഇതിനു തെളിവായി) ഈ ക്വുർആൻ വാക്യം വായിക്കാം: നയനാനന്ദകരമായി അവർക്കുവേണ്ടി ഒളിച്ചുവെക്കപ്പെട്ടിട്ടുള്ളത് എന്താണെന്ന് ഒരാൾക്കും അറിയാവതല്ല. (ബു. മു)

٢ . إن في الجنة شجرة يسير الراكب في ظلها مائة عام لا يقطعها ولقاب قوس أحدكم في الجنة خير مما طلعت عليه الشمس أو تغرب – متفق عليه

(2) സ്വർഗത്തിലുണ്ട്, ഒരു വൃക്ഷം! അതിന്റെ നിഴലിൽ ഒരു വാഹനക്കാരന് നൂറു കൊല്ലം സഞ്ചരിക്കാം. എന്നാലും, അവനത് മുറിച്ചുകടന്നു കഴിയുകയില്ല. നിങ്ങളുടെ വില്ലിന്റെ അത്ര സ്ഥലം സ്വർഗത്തിൽ ലഭിക്കുന്നത്, സൂര്യൻ ഉദിക്കുകയോ, അസ്തമിക്കുകയോ ചെയ്യുന്ന സ്ഥലത്തെ (ഭൂമിയെ)ക്കാൾ ഗുണമേറിയതാകുന്നു. (ബു. മു.)

٣ . قال عليه السلام ناركم جزء من سبعين جزءا من نار جهنم قيل يا رسول الله إن كانت لكافية قال فضلت عليهن بتسعة وستين جزءا كلهن مثل حرها – متفق عليه

(3) നിങ്ങളുടെ (സാധാരണ) തീ നരകാഗ്നിയിൽനിന്നുള്ള എഴുപതിൽ ഒരു അംശമാകുന്നു എന്ന് തിരുമേനി പറഞ്ഞു. അപ്പോൾ പറയപ്പെട്ടു: അല്ലാഹുവിന്റെ റസൂലേ, ഇത്തന്നെ മതിയാകുമല്ലോ! (ഈ തീ തന്നെ എത്രയോ ചൂട് മതിയായതാണല്ലോ). തിരുമേനി പറഞ്ഞു: എന്നാൽ, ഇതിനെക്കാൾ 69 മടങ്ങ് ചൂട് അതിന് കൂടുതൽ നൽകപ്പെട്ടിരിക്കുന്നു. ഓരോ മടങ്ങും ഈ തീയിന്റെ അത്ര ശക്തിയുള്ളതാകുന്നു. (ബു: മു.)

പുരോഗമിച്ചുകൊണ്ടിരിക്കുന്ന ഇന്നത്തെ ശാസ്ത്രീയ വിജ്ഞാനങ്ങൾ ഓരോന്നും

തന്നെ, നിഷ്പക്ഷമായും നിഷ്കളങ്കമായും ചിന്തിക്കുന്ന ആളുകൾക്ക് അല്ലാഹുവിലുള്ള വിശ്വാസവും, അവനോടുള്ള ഭയഭക്തിയും കൂടുതൽ കൂടുതൽ വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നതാണ്. നേരെമറിച്ച് ഭൗതിക മനഃസ്ഥിതി മാത്രം വെച്ചുകൊണ്ടുള്ള ഏത് പുരോഗമനവും മനുഷ്യന് തീരാനഷ്ടമായിട്ടാണ് പര്യവസാനിക്കുക. മേലുദ്ധരിച്ച ശാസ്ത്രീയ തത്വങ്ങളിൽനിന്ന് നഭോമണ്ഡലഗോളങ്ങളിൽ സൂര്യനുള്ള സ്ഥാനം കേവലം നിസ്സാരമാണെന്ന് നാം കണ്ടുവല്ലോ. അതേ സൂര്യന്റെ ഒരു ഗ്രഹമാണ്, 8000 ത്തിൽപരം നാഴിക മാത്രം മദ്ധ്യവ്യാസമുള്ള നമ്മുടെ ഭൂമി. ചന്ദ്രനാകട്ടെ, ഭൂമിയെക്കാൾ പല മടങ്ങും ചെറുതും അങ്ങിനെയുള്ള ചന്ദ്രനിലേക്ക് മനുഷ്യന് പോയിവരുവാൻ സാധിക്കുമോ എന്ന പരീക്ഷണത്തിന്റെ അന്ത്യതീരുമാനം കിട്ടിക്കഴിഞ്ഞിട്ടില്ലാത്ത ഒരു അവസ്ഥയിൽ മാത്രമേ ഇന്നുവരെ മനുഷ്യൻ എത്തിക്കഴിഞ്ഞിട്ടുള്ളൂ. തുടർന്നുകൊണ്ടിരിക്കുന്ന പരീക്ഷണങ്ങൾ അവനെ കൂടുതൽ വിജയത്തിലേക്ക് നയിച്ചേക്കാമെന്ന് നമുക്ക് ആശിക്കുക. *(*)* പക്ഷേ, അപ്പോഴേക്കും മനുഷ്യന്റെ ധിക്കാര മനഃസ്ഥിതി അതിരു കവിഞ്ഞുപോയിരിക്കുകയാണ്! ബഹിരാകാശത്തിൽ പോയി തിരിച്ചുവന്നവർക്ക് അവിടെ ദൈവത്തെ കണ്ടില്ലഎന്ന് പറയുവാൻ കരളുറപ്പുണ്ടായെങ്കിൽ, അഖിലാണ്ഡത്തിന്റെ സ്രഷ്ടാവ് അതിനെക്കാൾ എത്രയോ സഹനവും, കരുണയും ഉള്ളവനാണെന്ന് സത്യവിശ്വാസികൾക്ക് സമാധാനിക്കാവുന്നതാകുന്നു. ഓരോ ദൃഷ്ടാന്തങ്ങൾ കാണുമ്പോഴും, കേൾക്കുമ്പോഴും അവർക്ക് അവരുടെ വിശ്വാസം വർദ്ധിക്കുകയേ ചെയ്യുകയുള്ളൂ.

إِنَّمَا الْمُؤْمِنُونَ الَّذِينَ إِذَا ذُكِرَ اللَّهُ وَجِلَتْ قُلُوبُهُمْ وَإِذَا تُلِيَتْ عَلَيْهِمْ آيَاتُهُ زَادَتْهُمْ إِيمَانًا وَعَلَىٰ رَبِّهِمْ يَتَوَكَّلُونَ –الأنفال:٢

(സത്യവിശ്വാസികൾ യാതൊരു കൂട്ടർ മാത്രമാകുന്നു. അല്ലാഹുവിനെക്കുറിച്ച് പറയപ്പെടുന്നതായാൽ അവരുടെ ഹൃദയങ്ങൾ നടുങ്ങിപോവുകയും, അവന്റെ ലക്ഷ്യങ്ങൾ അവർക്ക് ഓതികേൾപ്പിക്കപ്പെടുന്നതായാൽ അതവർക്ക് വിശ്വാസത്തെ വർദ്ധിപ്പിക്കുകയും ചെയ്യുന്നതാണ്. തങ്ങളുടെ രക്ഷിതാവിന്റെ മേൽ അവർ (കാര്യങ്ങളിൽ) ഭരമേൽപ്പിക്കുകയും ചെയ്യുന്നതാകുന്നു. (സൂ: അൻഫാൽ: 2)

ഈ സൂറത്ത് അല്ലാഹു ഇപ്രകാരം അവസാനിപ്പിക്കുന്നു:-

قُلْ إِنَّمَآ أَنَا۠ بَشَرٌ مِّثْلُكُمْ يُوحَىٰٓ إِلَىَّ أَنَّمَآ إِلَـٰهُكُمْ إِلَـٰهٌ وَٰحِدٌ ۖ فَمَن كَانَ

**《110》 (നബിയേ) പറയുക: നിശ്ചയമായും ഞാൻ നിങ്ങളെപ്പോലെയുള്ള ഒരു മനുഷ്യൻ മാത്രമാകുന്നു; നിങ്ങളുടെ ഇലാഹ് [ആരാധ്യൻ] ഒരേ ഒരു ഇലാഹാ**

*(*) ഇതെഴുതി ഏഴെട്ടു കൊല്ലങ്ങൾക്കുശേഷം (ക്രി. 1969 ജൂലായ് മാസത്തിൽ) മനുഷ്യൻ ഒന്നാമതായി ചന്ദ്രഗോളത്തിൽ ഇറങ്ങി പരീക്ഷണങ്ങൾ നടത്തി ചരിത്രം സൃഷ്ടിക്കുകയും, തുടർന്നുകൊണ്ട് വീണ്ടും ചില ചന്ദ്രയാത്രകൾ നടത്തപ്പെടുകയും ഉണ്ടായി. (നാനാഭാഗങ്ങളിലും, അവരിൽതന്നെയും നാം അവർക്ക് നമ്മുടെ ദൃഷ്ടാന്തങ്ങൾ വഴിയെ കാട്ടിക്കൊടുക്കും (41: 52) എന്ന് അല്ലാഹു പറഞ്ഞിട്ടുണ്ടല്ലോ.*

يَرْجُواْ لِقَآءَ رَبِّهِۦ فَلْيَعْمَلْ عَمَلًا صَٰلِحًا

ണെന്ന് എനിക്ക് വഹ്‌യ് [ഉൽബോധനം] നൽകപ്പെടുന്നു. (ഇതാണ് എന്റെ പ്രത്യേകത). അതിനാൽ, ആരെങ്കിലും തന്റെ റബ്ബുമായി കാണുവാൻ ആശിക്കുന്നുവെങ്കിൽ, അവൻ സൽക്കർമം പ്രവർത്തിച്ചുകൊള്ളട്ടെ;

وَلَا يُشْرِكْ بِعِبَادَةِ رَبِّهِۦٓ أَحَدًۢا ﴿١١٠﴾

തന്റെ രക്ഷിതാവിനെ ആരാധിക്കുന്നതിൽ ഒരാളെയും (അവനോട്) അവൻ പങ്ക്ചേർക്കാതെയുമിരിക്കട്ടെ.

---

﴾110﴿ قُلْ നീ പറയുക إِنَّمَا നിശ്ചയമായും (മാത്രമാണ്) أَنَا ഞാൻ بَشَرٌ ഒരു മനുഷ്യനാണ് مِّثْلُكُمْ നിങ്ങളെപ്പോലെയുള്ള يُوحَىٰ വഹ്‌യ് (ഉൽബോധനം) നൽകപ്പെടുന്നു إِلَيَّ എനിക്ക് أَنَّمَا إِلَٰهُكُمْ നിശ്ചയമായും നിങ്ങളുടെ ഇലാഹ് (ആരാധ്യൻ) إِلَٰهٌ ആരാധ്യനാണ്, ഇലാഹാണ് (എന്ന്) وَاحِدٌ ഏകനായ, ഒരുവനായ فَمَن അതിനാൽ ആരെങ്കിലും كَانَ يَرْجُو ആശിക്കുന്ന (അഭിലഷിക്കുന്ന- പ്രതീക്ഷിക്കുന്ന- പേടിക്കുന്ന)വനായിരുന്നാൽ لِقَآءَ رَبِّهِ തന്റെ റബ്ബുമായി കണ്ടുമുട്ടുന്നത്, റബ്ബിനെ കാണുന്നത് فَلْيَعْمَلْ എന്നാൽ അവൻ പ്രവർത്തിച്ചുകൊള്ളട്ടെ عَمَلًا കർമം, പ്രവൃത്തി صَالِحًا നല്ലതായ (സൽക്കർമം) وَلَا يُشْرِكْ അവൻ പങ്കുചേർക്കാതിരിക്കുകയും ചെയ്യട്ടെ بِعِبَادَةِ ആരാധനയിൽ, ഇബാദത്തിൽ رَبِّهِ തന്റെ രക്ഷിതാവിന്റെ أَحَدًا ഒരാളെയും, ആരെയും

---

പ്രധാനമായ രണ്ട് കാര്യങ്ങൾ അല്ലാഹു ഈ ആയത്തിൽ വ്യക്തമാക്കിയിരിക്കുന്നു; (1) മറ്റെല്ലാ മനുഷ്യരെപോലെത്തന്നെ നബി തിരുമേനിﷺയും ഒരു മനുഷ്യനാകുന്നു. (2) ശിർക്കിന്റെ- പരദൈവവിശ്വാസത്തിന്റെ- വല്ല അംശവും കലർന്നുകൊണ്ടുള്ള യാതൊരു കർമവും അല്ലാഹുവിങ്കൽ സ്വീകാര്യമല്ല.

ഭക്ഷണം, ഉറക്കം, മറവി എന്നിങ്ങനെയുള്ള വിഷയങ്ങളിലും, മറഞ്ഞ കാര്യം അറിയാതിരിക്കുക, ഇഷ്ടപ്പെടുമ്പോൾ അമാനുഷിക കൃത്യങ്ങൾ കൊണ്ടുവരുവാൻ കഴിയാതിരിക്കുക മുതലായ വിഷയങ്ങളിലുമെല്ലാം നബി തിരുമേനിﷺ, സാധാരണ മനുഷ്യനെപ്പോലെയുള്ള ഒരു മനുഷ്യൻ തന്നെയാകുന്നു. അല്ലാഹുവിന്റെ ജ്ഞാനങ്ങളെ കണക്കാക്കുവാൻ തിരുമേനിക്കും സാധ്യമല്ല. ഇത്യാദി വസ്തുതകളെല്ലാം ഈ വചനത്തിൽനിന്ന് മനസ്സിലാക്കാവുന്നതാണ്. ഓരോ സന്ദർഭങ്ങളായി ഇതെല്ലാം ക്വുർആനിലും ഹദീഥിലും വിശദമായിത്തന്നെ പ്രസ്താവിച്ചിട്ടുള്ളതുമാകുന്നു. എന്നാൽ, വഹ്‌യും, നുബൂവ്വത്തും (ദിവ്യോൽബോധനവും, പ്രവാചകത്വവും) നൽകപ്പെട്ടിരിക്കുന്നുവെന്നത് സാധാരണ ജനങ്ങളിൽനിന്ന് നബിﷺയെ വിശേഷിപ്പിക്കുന്നു. അക്കാരണത്താൽ, മറഞ്ഞ കാര്യങ്ങൾ പലതും അല്ലാഹു അവിടുത്തേക്ക് അറിയിച്ചുകൊടുത്തേക്കും; അവിടുത്തെ കൈക്ക് അവിടുത്തെ പ്രവാചകത്വത്തിന് തെളിവായി ചില അസാധാരണ സംഭവങ്ങൾ അവൻ വെളിപ്പെടുത്തുകയും ചെയ്തേക്കും. എന്നല്ലാതെ നബിﷺക്ക് സ്വന്തം നിലക്ക് അതിനൊന്നും കഴിവില്ലതന്നെ.

അല്ലാഹുവുമായി കണ്ടുമുട്ടുകയും, സകല കാര്യങ്ങളെക്കുറിച്ചും അവന്റെ മുമ്പിൽ ഉത്തരം പറയേണ്ടി വരികയും ചെയ്യുമെന്ന ബോധമുള്ളവരും, അവന്റെ പക്കൽനിന്ന് സൽഫലങ്ങൾ ലഭിക്കണമെന്ന മോഹവും, ലഭിക്കുമെന്ന പ്രതീക്ഷയും ഉള്ളവരും തങ്ങളുടെ ആരാധനാകർമങ്ങളിൽ ഒന്നുംതന്നെ, ശിർക്കിന്റെ യാതൊരു അംശവും കലർത്തരുതെന്ന് അല്ലാഹു താക്കീത് ചെയ്യുന്നു. ഈ താക്കീതിൽ വലിയ ശിർക്കും ചെറിയ ശിർക്കും, (**الشِرك الاكبر والشرك الاصغر**) പരസ്യമായ ശിർക്കും രഹസ്യമായ ശിർക്കും '**الشرك الجلى والشرك الخفى**' ഉൾപ്പെടുന്നതാകുന്നു. അല്ലാഹു അല്ലാത്തവരുടെ പ്രീതിയോ, ബഹുമാനമോ ഉദ്ദേശിച്ചുകൊണ്ട് ചെയ്യുന്ന കർമങ്ങളും, മറ്റുള്ളവർ കണ്ടേക്കണമെന്ന ഉദ്ദേശ്യത്തോടുകൂടി ചെയ്യുന്ന കർമങ്ങളും ശിർക്കിൽപെട്ടതാണ്, ശിർക്കിന്റെ എല്ലാ വകുപ്പുകളിൽ നിന്നും അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ, ആമീൻ.

**اعاذنا الله من أنواع الشرك وله الفضل والمنة**

വ്യാഖ്യാനക്കുറിപ്പ്- 1

# മൂസാ നബിയുടെയും ഖിദ്വ്ർ നബിയുടെയും (عليهما السلام) കഥയിൽ ചിലർ കടത്തിക്കൂട്ടിയ അഭിപ്രായങ്ങളും അവയെ സംബന്ധിച്ച നിരൂപണങ്ങളും

അസ്ഹാബുൽ കഹ്ഫിന്റെ (ഗുഹാവാസികളുടെ) കഥയിൽ പ്രസ്താവിച്ചതുപോലെ ഈ കഥയിലും ചിലർ ചില പുത്തൻ അഭിപ്രായങ്ങൾ പ്രകടിപ്പിച്ചു കാണാം. ക്വുർആൻ വചനങ്ങളുടെ താൽപര്യങ്ങൾക്കും, നബി വചനങ്ങൾക്കും നിരക്കാത്തവയായതുകൊണ്ട് അവയെപറ്റി ഇവിടെ നമുക്ക് അൽപം സ്പർശിക്കേണ്ടതായി വന്നിരിക്കുന്നു. ഏതെങ്കിലും ഒരു വിഷയത്തിൽ പൊതുജനമദ്ധ്യെ കടന്നുകൂടിയിട്ടുള്ള അടിസ്ഥാനരഹിതമായ പ്രസ്താവനകളെ ഒന്നിച്ചു ചേർത്തു ആ വിഷയത്തിന് ഒരു രൂപം നൽകിയശേഷം ആ രൂപത്തെ ഖണ്ഡിക്കുക, അക്കൂട്ടത്തിൽ ആ വിഷയത്തിന്റെ യഥാർത്ഥരൂപം തന്നെ മാറ്റി പുതിയ ഒരു രൂപത്തിൽ ചിത്രീകരിക്കുക എന്നുള്ളത് തൽപരകക്ഷികളുടെ ഒരു പതിവാകുന്നു. ഈ അടവ് ഇക്കൂട്ടരും പലേടത്തും ഉപയോഗപ്പെടുത്തിയതായിക്കാണാം. അൽകഹ്ഫ് 65 ൽ പ്രസ്താവിക്കപ്പെട്ട അടിയാൻ- മൂസാ നബി (അ) ന്റെ ഗുരുവായ ഖിദ്വ്ർ നബി (അ) ഒരു പ്രവാചകനായിരുന്നില്ലെന്നും, അദ്ദേഹം ഒരു വലിയ്യ്( ولى ) ആയിരുന്നുവെന്നും ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. ഈ അഭിപ്രായത്തെയും, വലിയ്യ് എന്ന് പറയുന്നത് ഒരു തരം സന്യാസവേഷം ധരിച്ചവർക്കാണെന്ന് പാമരജനങ്ങൾക്കിടയിലുള്ള അന്ധവിശ്വാസത്തെയും പൊക്കിപ്പിടിച്ചുകൊണ്ടാണ് ഇവർ ഇവിടെ സംസാരിച്ചുകാണുന്നത്.

കേവലം കാട്ടിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഒരു സന്യാസിയുടെ അടുക്കൽ പോയി പരിശീലനം നേടുവാൻ മൂസാ നബി (അ)- പ്രവാചകന്മാരുടെ മുൻപന്തിയിൽ നിൽക്കുന്ന ഒരു പ്രവാചകൻ- എങ്ങിനെ കൽപിക്കപ്പെടും? പ്രവാചകനല്ലാത്ത ഒരാളോട് ഒരു പ്രവാചകൻ: ഞാൻ നിങ്ങളെ പിൻപറ്റി നടക്കട്ടെയോ എന്ന് എങ്ങിനെ ചോദിക്കും? ഏറ്റവും വലിയ ജ്ഞാനി ആരാണെന്ന് ചോദിക്കപ്പെട്ടിട്ട് ഞാനാണ് എന്ന് മൂസാ നബി (അ) എങ്ങിനെ ഉത്തരം പറയും? ഈ അഹംഭാവം കാരണമായിട്ടാണ് അദ്ദേഹത്തെ ഖിദ്വ്ർ നബി (അ)ന്റെ അടുക്കലേക്ക് അയച്ചത് എന്ന് പറയുന്നത് നബിമാരുടെ നിലപാടിന്ന് എങ്ങിനെ യോജിക്കും? എന്നിങ്ങനെയുള്ള ആക്ഷേപങ്ങൾ ഉന്നയിച്ചുകൊണ്ടാണ് ഇവരുടെ പുതിയ അഭിപ്രായങ്ങൾ അവതരിപ്പിക്കുന്നത്. ഇവരുടെ അഭിപ്രായത്തിൽ മൂസാ നബി (അ) ക്ക് പ്രവാചകത്വം ലഭിക്കുന്നതിനുമുമ്പാണ് ഈ സംഭവം ഉണ്ടായിട്ടുള്ളത്. പ്രവാചകത്വം നൽകപ്പെടുന്നതിനുമുമ്പ് നബിമാർക്ക് പലവിധ പരിശീലനങ്ങളും നൽകപ്പെടാറുള്ളതിൽ ഒന്നായിരുന്നു ഈ സംഭവം. ഫിർഔന്റെ കൊട്ടാരത്തിൽ വളർന്നത്

മൂലം പലതരം പരിശീലനങ്ങളും മൂസാ നബി (അ) നേടിയിട്ടുണ്ട്; ഇനിയും ചില വശങ്ങൾ ബാക്കിയുണ്ട്; അതിനുപറ്റിയ ഒരു ഗുരു ഉണ്ടെന്ന് അദ്ദേഹം കേട്ടു; മൂസാ നബി (അ) അങ്ങോട്ട് പുറപ്പെട്ടു. അഥവാ അല്ലാഹു അത് തോന്നിപ്പിച്ചു എന്നാണ് ഇവർ പറയുന്നത്. പ്രവാചകത്വം ലഭിക്കുന്നതിന് മുമ്പായിരുന്നു ഈ യാത്ര എന്ന് വരുത്തിത്തീർക്കുവാൻ വേണ്ടി, **مجمع البحرين**(രണ്ട് സമുദ്രങ്ങൾ കൂടിച്ചേരുന്ന സ്ഥലം) എന്ന് അല്ലാഹു പറഞ്ഞതിന്റെ ഉദ്ദേശ്യം നൈൽ നദിയുടെ രണ്ട് ശാഖകൾ പിരിയുന്ന സ്ഥലം ആയിരിക്കുമെന്നും ഇവർ അഭിപ്രായപ്പെടുന്നു.

മൂസാ നബി (അ) കൂടെകൊണ്ടുപോയ മത്സ്യത്തെപ്പറ്റി ഇവർ പറയുന്നത് നോക്കുക: അക്കാലത്തെ മനുഷ്യജീവിതം മിക്കവാറും പ്രാകൃതജീവിതമായിരുന്നത്കൊണ്ട് അപ്പപ്പോൾ വേട്ടയാടിയോ, മത്സ്യം പിടിച്ചോ ആയിരിക്കും അവർ വിശപ്പടക്കുക. അതനുസരിച്ച് മൂസാ നബി (അ)ന്റെ ഭൃത്യനും ഒരു പാറയുടെ അടുത്തുചെന്നുകൂടി നദിയിൽ നിന്നും മത്സ്യം പിടിച്ചു. സാധാരണ മത്സ്യം പിടുത്തക്കാർ ചെയ്യാറുള്ളത്പോലെ അതിന്റെ വക്കത്തൊരു കുഴിയുണ്ടാക്കി ആ കുഴിയിലിട്ടു. നദിയിലെ വെള്ളം കണ്ടപ്പോൾ മത്സ്യത്തിന് വെമ്പലുണ്ടായി. അത്ഭുതകരമായ നിലക്ക് അത് അതിന്റെ വഴിക്ക് പോയിക്കളഞ്ഞു. വളരെ നേരത്തേക്ക് മത്സ്യത്തിന്റെ കാര്യം മറന്നുപോയതുകൊണ്ടാണ് അത് ചാടിപ്പോയത്. അപ്പോൾ ഇതൊരു അസാധാരണ മത്സ്യമൊന്നുമല്ല, വേണ്ടാത്ത കഥകൾ കെട്ടിച്ചമച്ചുണ്ടാക്കേണ്ട ആവശ്യമില്ല. **وما أنسانيه الا الشيطان**(പിശാചല്ലാതെ എന്നെ അത് മറപ്പിച്ചില്ല) എന്ന് പറഞ്ഞതിന് ഇവിടെ വിശേഷാർത്ഥമൊന്നുമില്ല. പണ്ട് യൂസുഫ് നബി (അ) തന്നെപ്പറ്റി രാജാവിനെ ഉണർത്തുവാനായി, ജയിലിൽ നിന്ന് പുറത്തുപോയിരുന്ന ജയിൽപുള്ളിയെ ഏൽപിച്ചിട്ട് അയാളത് മറന്നുപോയല്ലോ. ഇതിനെപറ്റിയും പിശാച് മറപ്പിച്ചു ( **فانساه الشيطان**) എന്ന് ക്വുർആനിൽ പറഞ്ഞിട്ടുണ്ട്. അതുപോലെ വെറുപ്പ് പ്രകടിപ്പിക്കുന്ന ഒരു വാക്ക് മാത്രമാണിത്. എന്നിങ്ങിനെ പല വ്യാഖ്യാനങ്ങളും ഇവർക്കുണ്ട്.

ഖിദ്ർ നബി (അ) ഒരു പ്രവാചകനായിരുന്നുവോ, അതോ ചില വിജ്ഞാനങ്ങൾ നൽകപ്പെട്ട ഒരു മഹാൻ മാത്രമായിരുന്നുവോ അഥവാ- അദ്ദേഹം നബിയോ വലിയ്യോ- എന്ന കാര്യത്തിൽ പണ്ഡിതന്മാർക്കിടയിൽ മുമ്പ് തന്നെ രണ്ട് അഭിപ്രായങ്ങളുണ്ട്. ക്വുർആന്റെ പ്രസ്താവനകളിൽനിന്ന് മനസ്സിലാകുന്നതും, ഭൂരിപക്ഷം പണ്ഡിതന്മാരുടെ അഭിപ്രായവും അദ്ദേഹം ഒരു നബിയാണെന്നാകുന്നു. *(*)* ഹദീഥിൽ ഇതിനെപ്പറ്റി വ്യക്തമായി ഒന്നും കാണുന്നില്ല. ഈ വസ്തുത 65-ാം വചനത്തിന്റെ വിവരണത്തിൽ നാം പ്രസ്താവിക്കുകയും അദ്ദേഹം ഒരു നബിയായിരുന്നുവെന്ന് കാര്യകാരണസഹിതം ബലപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. എനി, അദ്ദേഹം ഒരു വലിയ്യായിരുന്നുവെന്ന് തന്നെ വെക്കുക. എന്നാലും വലിയ്യ് എന്ന് പറഞ്ഞാൽ സന്യാസി എന്നല്ല അർത്ഥം. അല്ലാഹുവിനെ അറിഞ്ഞും ആരാധിച്ചും വരുന്നത്നിമിത്തം അവന്റെ സ്നേഹത്തിനും അടുപ്പത്തിനും പാത്രമായവൻ എന്നാകുന്നു. ഭക്തരായ വിശ്വാസികളെയാണ് അല്ലാഹു ഔലിയാഉ് എന്ന് വിശേഷിപ്പിച്ചിട്ടുള്ളത് (10: 63) എന്നാണ് അല്ലാഹു പറയുന്നത്. എന്നിരിക്കെ, വലിയ്യ് എന്നാൽ കാട്ടിൽ തപസ്സ് ചെയ്യുന്ന സന്യാസിയാണെന്ന് ഇക്കൂട്ടർ ജൽപിക്കുന്നത് പാമര ജനങ്ങളെ കബളിപ്പിക്കുവാൻ മാത്രം ഉതകുന്ന ഒരു വഞ്ചനയാണ്.

ഈ കഥയുടെ പൂർണരൂപം വിവരിക്കുന്ന പ്രബലമായ ഹദീഥുകൾ സ്വഹീഹുൽ

---

*(*)* راجع فتح البارى: ج ٦ وغيره

ബുഖാരിയിലും മറ്റു പ്രധാന ഹദീഥ് ഗ്രന്ഥങ്ങളിലും വന്നിട്ടുണ്ടെന്നും അതിന്റെ ചുരുക്കം ഇന്നതാണെന്നും നാം മുകളിൽ പ്രസ്താവിച്ചിരിക്കുന്നു. ഇക്കൂട്ടരുടെ പുത്തൻ ജൽപനങ്ങൾ മിക്കതും ആ ഹദീഥുകളെ പരസ്യമായി നിഷേധിക്കലോ, അവഹേളിക്കലോ ആണെന്ന് കാണാം. ഹദീഥിനെ ക്വുർആന്റെ വ്യാഖ്യാനമായി സ്വീകരിക്കുന്ന ഏതൊരു സത്യവിശ്വാസിക്കും പ്രസ്തുത ഹദീഥുകളിലെ ചില വാചകങ്ങൾ കാണുന്നമാത്രയിൽതന്നെ ഈ വസ്തുത വ്യക്തമാകുന്നതാണ്. ഇമാം ബുഖാരി (റ) പ്രവാചകന്മാരുടെ വൃത്താന്തങ്ങളിലും, **احاديث الانبياء** സൂറത്തുൽ കഹ്ഫിന്റെ വ്യാഖ്യാനത്തിലും സുദീർഘമായ പല രിവായത്തുകൾവഴി നബി ﷺ പറഞ്ഞതായി ഇബ്നുഅബ്ബാസ് (റ) ൽ നിന്ന് ഈ സംഭവം ഉദ്ധരിച്ചിരിക്കുന്നു. അവ ഇവിടെ പകർത്തുന്നപക്ഷം, വളരെ പേജുകൾ വേണ്ടിവരുന്നത്കൊണ്ട് സ്ഥലോചിതമായി വരുന്ന വാക്യങ്ങൾ മാത്രം അതിൽനിന്ന് നമുക്ക് ഇവിടെ ഉദ്ധരിക്കാം.

ഇബ്നുഅബ്ബാസ് (റ) ഈ വചനം ഉദ്ധരിക്കുവാനുള്ള കാരണവും ഹദീഥിന്റെ ആരംഭത്തിൽ വിവരിച്ചിട്ടുണ്ട്. നൗഫുൽ ബികാലി ( **نوف البكالى**) എന്ന് പേരായ ഒരാൾ- ഇദ്ദേഹം ഒരു കഥാകാരൻ, അഥവാ കഥ ഉദ്ധരിച്ചു പ്രസംഗിക്കാറുള്ളവൻ ആയിരുന്നു- കൂഫഃയിൽവെച്ച് ഈ കഥ പറയുകയുണ്ടായി. കഥാപാത്രങ്ങളിൽപെട്ട മൂസാ, ഇസ്റാഈൽ ഗോത്രത്തിൽപെട്ട മൂസാ നബി (അ) അല്ലെന്നും, മറ്റേതോ ഒരു മൂസാ ആണെന്നും അദ്ദേഹം പറഞ്ഞിരുന്നു. ഇതിനെത്തുടർന്ന് സഈദുബ്നു ജുബൈർ (റ)- ഇദ്ദേഹമാകട്ടെ, പ്രമുഖ താബിഉകളിൽപെട്ട ഒരു സുപ്രസിദ്ധപണ്ഡിതനാകുന്നു- ഇബ്നു അബ്ബാസ് (റ) നോട് ഇതിനെക്കുറിച്ച് ചോദിച്ചു. ഇബ്നു അബ്ബാസ് (റ) ക്വുർആൻ വ്യാഖ്യാതാക്കളായ സ്വഹാബികളിൽ അഗ്രഗണ്യനാണെന്ന് പരക്കെ അറിയപ്പെട്ടതുമാകുന്നു. അതിന് മറുപടിയായി ഇബ്നു അബ്ബാസ് (റ): **كذب عدو الله** (അല്ലാഹുവിന്റെ ശത്രു കളവ് പറഞ്ഞതാണ്) എന്ന് പ്രസ്താവിച്ചുകൊണ്ടും, നബിﷺ പറഞ്ഞു കേട്ടതായി ഉബയ്യുബ്നു കഅ്ബ് (റ) തനിക്ക് ഇപ്രകാരം പറഞ്ഞുതന്നിരിക്കുന്നുവെന്ന് പ്രസ്താവിച്ചുകൊണ്ടുമാണ് ഹദീഥ് ഉദ്ധരിക്കുന്നത്. ഉബയ്യ് (റ)നെപറ്റി പറയുകയാണെങ്കിൽ, അദ്ദേഹം നബിﷺയുടെ എഴുത്തുകാരനും, തിരുമേനിയുടെ കാലത്ത്തന്നെ ക്വുർആൻ മനഃപ്പാഠമാക്കിയ മഹാനും, അൻസ്വാരികളുടെ നേതാവ് (**سيد الانصار**) എന്ന് നബി ﷺസ്ഥാനപ്പേർ നൽകിയ ആളുമാണ്. സംഭവത്തിൽ യാതൊരു മാറ്റവും വരുത്താതെ, മൂസാ നബി (അ) മറ്റൊരാളാണെന്ന് മാത്രം നൗഫുൽബികാലീ പറഞ്ഞതിനെ സംബന്ധിച്ച് കളവ് പറഞ്ഞുവെന്നും, അല്ലാഹുവിന്റെ ശത്രു എന്നും ഇബ്നു അബ്ബാസ് (റ) പറഞ്ഞത് വളരെ ശ്രദ്ധേയമാകുന്നു. എന്നിരിക്കെ, സംഭവത്തിന്റെ രൂപത്തെതന്നെ- ക്വുർആന്റെ വ്യക്തമായ താൽപര്യങ്ങൾക്കും പ്രബലമായ ഹദീഥുകൾക്കും നിരക്കാത്തനിലയിൽ- വളച്ചു തിരിച്ചുകാണിക്കുന്നത് എത്രമാത്രം ആക്ഷേപാർഹമാണ്?! ഈ കഥയെപറ്റി ഇബ്നു അബ്ബാസ് (റ) ഉബയ്യുബ്നു കഅ്ബ് (റ)നോട് ചോദിച്ചറിയുവാനുണ്ടായ കാരണവും ഇമാംബുഖാരി (റ) രേഖപ്പെടുത്തിയിട്ടുണ്ട്: ഹുർറുബ്നു ക്വൈസും (**حربن قيس** - ر) താനും തമ്മിൽ, മൂസാ നബി (അ)യുടെ ഗുരുവായിത്തീർന്ന ആൾ ഖിദ്ർ നബി (അ) ആയിരുന്നോ, വേറെ ആളായിരുന്നോ എന്നൊരു തർക്കം നടക്കുകയുണ്ടായി. അപ്പോഴായിരുന്നു ഇബ്നു അബ്ബാസ് (റ) ഉബയ്യ് (റ) നോട് അന്വേഷണം നടത്തിയതും, അദ്ദേഹം നബിﷺയുടെ തിരുവചനം കേൾപിച്ചതും *(*)*

ഇബ്നു അബ്ബാസ് (റ) ഹദീഥ് ഇങ്ങിനെ തുടങ്ങുന്നു:-

**حدثنى أبى بن كعب انه سمع رسول الله صلى الله عليه وسلم يقول ان موسى قام خطيبا فى بنى اسرائيل فسئل اى الناس أعلم فقال انا فعتب الله عليه اذلم يرد العلم اليه فاوحى الله اليه ان لى عبدا بمجمع البحرين هو أعلم منك قال موسى يا رب فكيف لى به قال تأخذ معك حوتا فتجعله فى مكتل فحيثما فقدت الحوت فهو ثم . . . .**

സാരം: റസൂൽﷺ പറഞ്ഞുകേട്ടതായി ഉബയ്യ് (റ) എനിക്ക് ഇപ്രകാരം പറഞ്ഞുതന്നിരിക്കുന്നു: മൂസാ നബി (അ) ഇസ്റാഈല്യരിൽ പ്രസംഗിക്കുകയുണ്ടായി. അപ്പോൾ, അദ്ദേഹത്തോട് ചോദിക്കപ്പെട്ടു: മനുഷ്യരിൽവെച്ച് അധികം അറിവുള്ളവൻ ആരാണ്? അദ്ദേഹം പറഞ്ഞു: 'ഞാൻ'. അതിനാൽ അല്ലാഹു അദ്ദേഹത്തെപ്പറ്റി പ്രതിഷേധിച്ചു. അഥവാ കുറ്റപ്പെടുത്തി. കാരണം: അതിനെ സംബന്ധിച്ച അറിവ് അല്ലാഹുവിനാണുള്ളതെന്ന് അദ്ദേഹം മറുപടി പറഞ്ഞില്ല. അങ്ങിനെ, അല്ലാഹു അദ്ദേഹത്തിന് വഹ്യ് നൽകി: രണ്ട് സമുദ്രങ്ങൾ കൂടിച്ചേർന്ന സ്ഥലത്ത് എന്റെ ഒരു അടിയാനുണ്ട്, അദ്ദേഹം തന്നെക്കാൾ അറിവുള്ളവനാണ്. മൂസാ നബി (അ) ചോദിച്ചു:റബ്ബേ! ഞാൻ അദ്ദേഹത്തെ എങ്ങിനെ കാണും? അല്ലാഹു പറഞ്ഞു: നീ നിന്റെ ഒന്നിച്ചു ഒരു കൊട്ടയിൽ ***(**)*** ഒരു മത്സ്യത്തെയും എടുത്തുകൊണ്ടുപോവുക. എന്നിട്ട് ആ മത്സ്യം എവിടെ വെച്ചു നിനക്ക് നഷ്ടപ്പെട്ടു (കാണാതായി) പോകുന്നുവോ അവിടെ അദ്ദേഹം ഉണ്ടായിരിക്കും....

ഇതിനെക്കാൾ വ്യക്തമായ മറ്റൊരു രിവായത്ത് കൂടി കാണുന്നത് നന്നായിരിക്കും. അത് ഇങ്ങിനെയാകുന്നു:

**قال رسول الله صلى الله عليه وسلم موسى رسول الله قال ذكر الناس يوما حتى اذا فاضت العيون ورقت القلوب ولى فادركه رجل فقال أى رسول الله هل فى الارض أحد اعلم منك فقال لا فعتب عليه اذ لم يرد العلم الى الله قيل بلى قال يا رب فاين قال بمجمع البحرين قال أى رب اجعل لى علما أعلم ذلك منه**

റസൂൽ തിരുമേനിﷺ പറഞ്ഞു: അത് (കഥയിൽ പറഞ്ഞ മൂസാ) അല്ലാഹുവിന്റെ റസൂലായ മൂസാ നബി (അ) ആകുന്നു എന്ന്. തിരുമേനി പറയുകയാണ്: അദ്ദേഹം ഒരു ദിവസം ജനങ്ങൾക്ക് ഉപദേശം നൽകി. അതിനാൽ (ജനങ്ങൾക്ക്) കണ്ണുനീർ ഒഴുകുകയും, ഹൃദയങ്ങൾക്ക് അലിവുണ്ടാകുകയും ചെയ്തു. അദ്ദേഹം പിരിഞ്ഞുപോകുമ്പോൾ ഒരാൾ അദ്ദേഹത്തിന്റെ കൂടെ ചെന്ന് ഇങ്ങിനെ ചോദിച്ചു: അല്ലാഹുവിന്റെ റസൂലേ! ഭൂമിയിൽ നിങ്ങളെക്കാൾ അറിവുള്ള വല്ലവരും ഉള്ളതായി നിങ്ങൾക്ക് അറിയാമോ? അദ്ദേഹം 'ഇല്ല' എന്ന് പറഞ്ഞു. അതിനാൽ അല്ലാഹു അദ്ദേഹത്തിന്റെ മേൽ പ്രതിഷേധിച്ചു. കാരണം: അതിനെക്കുറിച്ചുള്ള അറിവ് അല്ലാഹുവിനാണുള്ളതെന്ന് അദ്ദേഹം മറുപടി പറഞ്ഞില്ല. അതിനാൽ അദ്ദേഹത്തോട് പറയപ്പെട്ടു: ഇല്ലാതെ! (ത

---

(*) راجع فتح البارى والبخاري فى كتاب العلم

***(**) 'മിക്തൽ' (مكتل) എന്നാണ് ഹദീഥിലെ വാക്ക്. ഈത്തപ്പനയോല കൊണ്ടുള്ള കൊട്ട, വട്ടി (زنبيل من خوص) എന്നും മറ്റുമാണ് വാക്കർത്ഥം.***

ന്നെക്കാൾ അറിവുള്ളവർ ഭൂമിയിൽ വേറെയുണ്ട്.) അദ്ദേഹം പറഞ്ഞു: എന്റെ റബ്ബേ! എവിടെയാണുള്ളത്? അല്ലാഹു പറഞ്ഞു: രണ്ട് സമുദ്രങ്ങൾ കൂടിച്ചേരുന്ന സ്ഥലത്താണുള്ളത്. അദ്ദേഹം: റബ്ബേ! അത് അറിയുവാനുള്ള ഒരു അടയാളം നീ എനിക്ക് നിശ്ചയിച്ചു തരേണമേ!- **فقال عمرو قال حيث يفارقك الحوت** (തുടർന്നുകൊണ്ട് ബുഖാരിയുടെ നിവേദനപരമ്പരയിൽപെട്ട ഒരാളായ) അംറ് ഇങ്ങിനെ പറഞ്ഞു: 'മത്സ്യം നിന്നെ വിട്ടുപിരിഞ്ഞുപോകുന്ന സ്ഥലത്തായിരിക്കും അദ്ദേഹം' എന്ന് അല്ലാഹു പറഞ്ഞു. **قال خذ حوتا ميتا حيث ينفخ فيه الروح وقال لى يعلى** (വേറൊരു പരമ്പരയിലെ) ഒരാളായ യഅ്ലായുടെ വാചകം ഇങ്ങിനെയാണ്: നീ ഒരു ചത്ത മത്സ്യം കൊണ്ടുപോവുക. അതിന് എവിടെവെച്ച് ജീവനുണ്ടാകുന്നുവോ അവിടെയായിരിക്കും അദ്ദേഹം **فأخذحوتا فجعله في مكتل** അങ്ങനെ മൂസാ നബി (അ) ഒരു മത്സ്യം ഒരു കൊട്ടയിൽ എടുത്തുകൊണ്ടുപോയി...'

വേറെയും രിവായത്തുകൾ ബുഖാരിയിലുണ്ടെങ്കിലും, ഇവയുമായി സാരത്തിൽ വ്യത്യാസമില്ലാത്തത്കൊണ്ട് അവ ഇവിടെ ഉദ്ധരിക്കേണ്ടതില്ല. മേലുദ്ധരിച്ച ഹദീഥിന്റെ വാക്യത്തിൽ നിന്ന് നമുക്ക് പലതും സ്പഷ്ടമായി മനസ്സിലാക്കാം:-

1. മൂസാ നബി (അ)ക്ക് പ്രവാചകത്വവും, ദിവ്യദൗത്യവും (നുബുവ്വത്തും, രിസാലത്തും) കിട്ടിയതിന് ശേഷമാണ് യഥാർത്ഥത്തിൽ ഈ സംഭവം നടന്നിട്ടുള്ളത്. ഇക്കൂട്ടർ ജൽപിക്കുന്നതുപോലെ അതിന് മുമ്പല്ല. മാത്രമല്ല, അദ്ദേഹത്തിന് തൗറാത്താകുന്ന വേദഗ്രന്ഥം ലഭിക്കുക കൂടിചെയ്തു കഴിഞ്ഞിട്ടാണ് ഈ സംഭവം ഉണ്ടായിട്ടുള്ളതെന്ന് ഇതേ ഹദീഥിൽ വ്യക്തമാക്കിയിട്ടുള്ളത് താഴെ കാണാവുന്നതാകുന്നു.

2. അദ്ദേഹം ഇസ്റാഈല്യരിൽ ഹൃദയസ്പർശിയായ ഒരു ഉപദേശ പ്രസംഗം ചെയ്തതിനെത്തുടർന്ന് ആരോ ഒരു ചോദ്യം ചോദിച്ചു. അതിന് അദ്ദേഹം കൊടുത്ത മറുപടി ഒരുവിധേന ശരിയായിരുന്നുവെങ്കിലും, അദ്ദേഹത്തിന്റെ ഉന്നതമായ നിലപാടിന് യോജിച്ചതായിരുന്നില്ല അത്. അതാണ് ഇങ്ങിനെ ഒരു പരിശീലനത്തിന്- അല്ലെങ്കിൽ പരീക്ഷണത്തിന്- അദ്ദേഹം വിധേയനാക്കപ്പെടുവാൻ കാരണം.

3. അദ്ദേഹത്തോട് ചോദിക്കപ്പെട്ട ചോദ്യം- ഇക്കൂട്ടർ പുച്ഛസ്വരത്തിൽ പറഞ്ഞത് പോലെ- ഏറ്റവും വലിയ ജ്ഞാനി ആരാണ് എന്നല്ലായിരുന്നു. ആ അർത്ഥത്തിലുള്ള ഒരു ചോദ്യമായിരുന്നു അദ്ദേഹത്തോട് ചോദിക്കപ്പെട്ടതെങ്കിൽ- മൂസാനബിയെന്നല്ല- ഒരു സാധാരണക്കാരനായ സത്യവിശ്വാസിപോലും ഏറ്റവും വലിയ ജ്ഞാനി അല്ലാഹുവാണ് എന്നുമാത്രമെ ഉത്തരം പറയുകയുള്ളൂ. പക്ഷേ, അക്കാലത്ത് ഭൂമിയിലുള്ള മനുഷ്യരിൽവെച്ച് ഏറ്റവും അറിവുള്ള ആൾ ആരാണ്. മൂസാനബിയെക്കാൾ അറിവുള്ള വേറെ വല്ലവരും അന്ന് ഭൂമിയിലുണ്ടോ എന്നായിരുന്നു ചോദിക്കപ്പെട്ടിരുന്നത്. മേലുദ്ധരിച്ചതല്ലാത്ത മൂന്നാമതൊരു രിവായത്തിൽ: **هل تعلم أحدا أعلم منك** (നിങ്ങളെക്കാൾ അറിവുള്ള ഒരാളെ നിങ്ങൾക്കറിയാമോ?) എന്നാണ് ചോദ്യത്തിന്റെ വാചകം. സാരത്തിൽ ഈ രിവായത്തുകളെല്ലാം ഒന്നുതന്നെ. ഏതായാലും, അദ്ദേഹത്തിന്റെ അറിവിൽ പെട്ടിടത്തോളം ഭൂമിയിൽ തന്നെക്കാൾ അറിവുള്ള ഒരു മനുഷ്യൻ ഇല്ലായിരുന്നുതാനും. അതിനാൽ അദ്ദേഹം ഇല്ല എന്നോ, ഞാൻതന്നെ എന്നോ മറുപടി കൊടുത്തു. ഉണ്ടെന്ന് അറിവില്ലാത്ത സ്ഥിതിക്ക് ഉണ്ട് എന്ന് മറുപടി പറയുവാൻ നിവൃത്തിയില്ലല്ലോ. എന്നാൽ, അങ്ങിനെ ഒരാൾ വേറെ ഭൂമിയിൽ എവിടെയും ഇല്ലെന്ന് സൂക്ഷ്മമായ അറിവ് സിദ്ധിച്ചിട്ടില്ലാത്തത്കൊണ്ട് ഇല്ല എന്ന് തീർത്തുപറഞ്ഞത്

അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ഒരു മര്യാദകേടുമായിരുന്നു. അല്ലാഹുവിന് അറിയാം (**الله اعلم**) എന്നായിരുന്നു അദ്ദേഹം മറുപടി പറയേണ്ടിയിരുന്നത്. അദ്ദേഹം ഒരു സാധാരണക്കാരനല്ല, ഒരു വൈദൂതനാണ്, ദൈവദൂതന്മാരുടെ മുന്‍പന്തിയില്‍ നില്‍ക്കുന്നവനാണ്. ആകയാല്‍ അല്ലാഹു അദ്ദേഹത്തിന്റെമേല്‍ വെറുപ്പ് പ്രകടിപ്പിച്ചു. ആളുകളുടെ നിലനോക്കിയാണല്ലോ പ്രവൃത്തികള്‍ വിലയിരുത്തപ്പെടുക. വാസ്തവത്തില്‍ അദ്ദേഹത്തിന്റെ ആ വാക്ക് അദ്ദേഹത്തിന് കൂടുതല്‍ ജ്ഞാനം ലഭിക്കുവാനും, കൂടുതല്‍ മര്യാദ ശീലിക്കുവാനും കാരണമായിത്തീരുകയും ചെയ്തു.

ഈ ദുര്‍വ്യാഖ്യാനക്കാര്‍ ചിത്രീകരിച്ചു കാണിച്ചത്പോലെ, മൂസാ നബി (അ) ഒരു അഹംഭാവിയാണെന്നോ, അഹംഭാവത്തിന്റെ ശിക്ഷയായിക്കൊണ്ടായിരുന്നു അദ്ദേഹം ഖിദ്ര്‍ നബി (അ)യെ സന്ദര്‍ശിക്കേണ്ടി വന്നതെന്നോ വരുത്തിക്കൂട്ടുവാന്‍ ഇവിടെ യാതൊരു ന്യായവുമില്ല എന്ന് ഈ നബി വാകൃങ്ങള്‍കൊണ്ട് ധാരാളം തെളിഞ്ഞുവല്ലോ. മനുഷ്യരില്‍ വെച്ച് കൂടുതല്‍ അറിവുള്ളവന്‍ ആരാണ് എന്ന് പണ്ഡിതനോട് ചോദിക്കപ്പെട്ടാല്‍ അതിന്റെ വിവരം അല്ലാഹുവിങ്കലേക്ക് വിട്ടേക്കുന്നത്- അല്ലാഹുവിനറിയാമെന്ന് മറുപടിപറയുന്നത് നന്നായിരിക്കും

**باب ما يستحب للعالم اذا سئل أى الناس أعلم فيكل العلم إلى الله** എന്ന തലക്കെട്ട് കൊടുത്തുകൊണ്ട് ഇമാം ബുഖാരി (റ) ഈ ഹദീഥില്‍ ഒരിടത്ത് ഉദ്ധരിച്ചിരിക്കുന്നതും, അതിന്റെ വ്യാഖ്യാനത്തില്‍ ഇമാം അസ്ഖലാനി (റ) ഈ സംഗതി വിശദീകരിച്ചു പ്രസ്താവിച്ചിട്ടുള്ളതും ഇവിടെ സ്മരണീയമാകുന്നു. പക്ഷേ, സ്വന്തം താല്‍പര്യങ്ങള്‍ക്കുമാത്രം വില കല്‍പിക്കുന്ന ഇവര്‍ക്ക് അതൊന്നും ബാധകമല്ലല്ലോ!

4. തനിക്ക് പരിശീലനവും അറിവും നല്‍കുവാന്‍ പറ്റിയ വല്ലവരെയും, കിട്ടുമോ എന്ന് അന്വേഷിച്ചു കൊണ്ടുപോകുകയൊ, തന്നെക്കാള്‍ അറിവുള്ള ഒരു ഗുരു എവിടെയോ ഉണ്ടെന്ന് കേട്ട് തേടിപ്പോകുകയോ അല്ല മൂസാ നബി (അ) ചെയ്തത്. ഇതെല്ലാം ദുര്‍വ്യാഖ്യാനക്കാരുടെ സ്വന്തം സങ്കല്‍പങ്ങളാണ്. മൂസാ നബി (അ) യെക്കാള്‍ അറിവുള്ള ഒരാള്‍ ഉണ്ടെന്നും, അദ്ദേഹം ഇന്ന സ്ഥലത്താണുള്ളതെന്നും അല്ലാഹു മൂസാ നബിയെ അറിയിച്ചു. അദ്ദേഹത്തെ സന്ദര്‍ശിക്കുവാന്‍ നിര്‍ദ്ദേശം നല്‍കുകയും ചെയ്തു. അതനുസരിച്ചായിരുന്നു ഈ യാത്രയുണ്ടായത്. പ്രവാചകനാകുവാന്‍ പോകുന്ന ഒരാള്‍ക്ക്- അല്ലാഹു പ്രവാചകത്വസ്ഥാനം നല്‍കുന്നതിന് മുമ്പ്- അതിനെപറ്റി ഒരു മുന്നറിവും ഉണ്ടായിരിക്കുകയില്ല. ആകയാല്‍, പരിശീലനാര്‍ത്ഥം ഒരു ഗുരുവിനെ തേടിപ്പോകേണ്ടുന്ന ആവശ്യം അക്കാലത്ത്- പ്രവാചകത്വത്തിനുമുമ്പ്- ആദ്ദേഹത്തിന് നേരിടുവാനുമില്ല.

5. പുഴയോരത്തില്‍കൂടി പോകുമ്പോള്‍ ഭക്ഷണാവശ്യാര്‍ത്ഥം പിടിച്ച ഒരു മത്സ്യമായിരുന്നില്ല മൂസാ നബി (അ)യുടെ മത്സ്യം. നേരെമറിച്ച് ഖിദ്ര്‍ നബി (അ)യെ കണ്ടെത്തുന്ന സ്ഥലം അറിയുന്നതിനുള്ള അടയാളമെന്ന നിലക്ക് അദ്ദേഹത്തിന്റെ കൂടെ കൊണ്ടുപോകുവാന്‍ അല്ലാഹു തന്നെ കല്‍പിച്ചതും, ആ കല്‍പനയനുസരിച്ച് അദ്ദേഹം നേരത്തെത്തന്നെ ഒപ്പം കൊണ്ടുപോയിരുന്നതുമായിരുന്നു അത്.

6. അതെ, പുഴക്കരികെ ഒരു കുഴികുത്തി അതില്‍ പിടിച്ചിട്ട മത്സ്യമായിരുന്നില്ല, ആ മത്സ്യം. അത് ചാടിപ്പോയത് ഒരു കുഴിയില്‍നിന്നുമായിരുന്നില്ല. അദ്ദേഹം അതിനെ ഒരു കൊട്ടയിലോ മറ്റോ കൊണ്ടുപോയതായിരുന്നു. അതില്‍ നിന്നാണത് വെള്ളത്തിലേക്ക് ചാടിപ്പോയത്. ഇതിനെപ്പറ്റി താഴെ ഹദീഥില്‍ കൂടുതല്‍ വ്യക്തമായിക്കാണാം.

7. ഈ മത്സ്യം കേവലം ഒരു സാധാരണ മത്സ്യമായിരുന്നില്ല എന്നാണ് മനസ്സിലാക്കേണ്ടത്. താഴെ ഉദ്ധരിക്കുന്ന ഹദീഥ് വാക്യങ്ങളിൽനിന്ന് നമുക്കിത് കൂടുതൽ ദൃഢമായി ഗ്രഹിക്കാം. ഈ വ്യാഖ്യാനക്കാർ അതൊരു അസാധാരണ മത്സ്യമൊന്നുമായിരുന്നില്ല എന്ന് ജൽപിക്കുന്നത് അബദ്ധം മാത്രമാണെന്ന് പറയേണ്ടതില്ല. കാരണം, കൊട്ടപോലെയുള്ള പാത്രത്തിലിട്ടുകൊണ്ടുപോകുന്ന മത്സ്യം ജീവനില്ലാത്തതായിരിക്കുമല്ലോ. യഅ്ലായുടെ രിവായത്ത് അത് സ്പഷ്ടമാക്കിയിട്ടുമുണ്ട്. മത്സ്യം ചാടിപ്പോയതിനെപറ്റി ഹദീഥിലെ വാക്യങ്ങൾ കാണുമ്പോൾ ഈ പരമാർത്ഥം വീണ്ടും കൂടുതൽ സ്പഷ്ടമാകും. യാത്രയാണെങ്കിൽ സാധാരണമല്ലാത്ത ഒരു യാത്ര. യാത്രക്കാരൻ ഒരു പ്രവാചകവര്യൻ, അദ്ദേഹത്തെ കൽപിച്ചയക്കുന്നത് അല്ലാഹു, അവൻ നിർദ്ദേശിച്ചുകൊടുത്ത ഒരു പ്രത്യേക അടയാളമാണ് ആ മത്സ്യം. അത് സമുദ്രത്തിലൂടെ പോയ വഴി ഒരു തുരങ്കംപോലെ ആക്കിയിരിക്കുന്നു, (فَٱتَّخَذَ سَبِيلَهُۥ فِى ٱلْبَحْرِ سَرَبًا) എന്നും, ആ വഴി അതൊരു ആശ്ചര്യമാക്കിയിരിക്കുന്നു. (وَٱتَّخَذَ سَبِيلَهُۥ فِى ٱلْبَحْرِ عَجَبًا) എന്നും അല്ലാഹു തന്നെ പ്രസ്താവിക്കുകയും ചെയ്തിരിക്കുന്നു. അപ്പോൾ തീർച്ചയായും അതിലൊരു അസാധാരണത്വം ഉണ്ടെന്നത്രെ നാം വിശ്വസിക്കുന്നത്.

മേൽ ചൂണ്ടിക്കാട്ടിയ സംഗതികൾ മിക്കതും ക്വുർആനിൽ വ്യക്തമാക്കപ്പെട്ടിട്ടില്ല. ഹദീഥിൽനിന്ന് മാത്രമാണ് നമുക്ക് മനസ്സിലാക്കുവാൻ കഴിയുന്നത്. മൂസാ നബി (അ) സന്ദർശിക്കുവാൻ പോയ ആ ആളുടെ പേരും ക്വുർആനിൽ പ്രസ്താവിച്ചിട്ടില്ല. നമ്മുടെ അടിയാന്മാരിൽപെട്ട ഒരു അടിയാൻ (**عبد من عبادنا**) എന്നാണ് അല്ലാഹു പറയുന്നത്. ആ അടിയാൻ ഖിദ്ർ ***(*)*** (അ) ആയിരുന്നുവെന്നും നബി വചനങ്ങളിൽനിന്നാണ് നമുക്ക് ലഭിക്കുന്നത്. ഏതായാലും ഇദ്ദേഹം ഒരു പ്രവാചകനായിരിക്കുവാനാണ് സാധ്യതയുള്ളതെന്ന് നാം മുമ്പ് ചൂണ്ടിക്കാണിച്ചു. മൂസാ നബി (അ) യെക്കാൾ എല്ലാ വിഷയത്തിലും കൂടുതൽ അറിവ് ഖിദ്ർ നബി (അ)ക്ക് ഉണ്ടായിരുന്നുവോ? ചില പ്രത്യേക വിഷയങ്ങളിൽ മാത്രമായിരുന്നു കൂടുതൽ അറിവുണ്ടായിരുന്നത് എന്നുള്ളതാണ് വാസ്തവം. കാരണം: മേലുദ്ധരിച്ച ഹദീഥിൽ ഇപ്രകാരം കാണാവുന്നതാകുന്നു:-

**قال من أنت قال أنا موسى بنى اسرائيل قال نعم قال فما شأنك قال جئت لتعلمنى مما علمت رشدا**

സാരം: ഖിദ്ർ ചോദിച്ചു: താൻ ആർ? അദ്ദേഹം മൂസാ- (അ) പറഞ്ഞു: മൂസയാണ് ഖിദ്ർ നബി (അ) ചോദിച്ചു: ഇസ്റാഈല്യരുടെ മൂസായോ? മൂസാ നബി (അ): അതെ എന്ന് ഉത്തരം പറഞ്ഞു. താങ്കളുടെ കാര്യം എന്താണ് (ഉദ്ദേശ്യമെന്ത്?) എന്ന് അദ്ദേഹം അന്വേഷിച്ചു. മൂസാ നബി (അ) മറുപടി പറഞ്ഞു: താങ്കൾക്ക് നേർമാർഗമായി നൽകപ്പെട്ടിട്ടുള്ള അറിവിൽനിന്ന് എനിക്ക് വല്ലതും താങ്കൾ പഠിപ്പിച്ചു തരുവാൻവേണ്ടി ഞാൻ വന്നതാണ്

**قال اما يكفيك ان التوراة بيدك وان الوحى يأتيك يا موسى ان لى علما لا ينبغى لك ان تعلمه وان لك علما لا ينبغى لى ان اعلمه**

ഖിദ്ർ പറഞ്ഞു: താങ്കളുടെ കൈവശം തൗറാത്ത് ഉണ്ട്, താങ്കൾക്ക് വഹ്‌യ് വരുന്നു

***(*) ഖിദ്ർ എന്നും, ഖദിർ എന്നും (خَضِر، خِضْر) ഈ പേര് വായിക്കപ്പെടുന്നു.***

ണ്ട്, അതുപോരേ? ഹേ! മൂസാ! എനിക്ക് ചില അറിവുകളുണ്ട്- താങ്കൾക്ക് അത് അറിയേണ്ടതില്ല; താങ്കൾക്കും ചില അറിവുകളുണ്ട്- അത് എനിക്കും അറിയേണ്ടതില്ല എന്ന് പ്രതിവചിച്ചു.

ഒരു രിവായത്തിലെ വാചകം ഇതാണ്:

وفي رواية إني على علم من علم الله علمنيه لا تعلمه أنت وأنت على علم من الله علمك الله لا أعلمه

'എനിക്ക് അല്ലാഹു അറിയിച്ചു തന്ന ചില അറിവുകളുണ്ട്- അത് താങ്കൾക്ക് അറിയുകയില്ല; താങ്കൾക്ക് അല്ലാഹു അറിയിച്ചു തന്ന ചില അറിവുകളുണ്ട്. അത് എനിക്കും അറിയുകയില്ല.

രണ്ടിൽ ഓരോരുത്തർക്കും ചില പ്രത്യേക ജ്ഞാനങ്ങൾ നൽകപ്പെട്ടിട്ടുണ്ടെന്നും, അത് മറ്റെയാൾക്കില്ലെന്നും, ഖിദ്ർ നബി (അ) ന്റെ പ്രത്യേക അറിവിൽ നിന്ന് പഠിക്കുവാനായിരുന്നു മൂസാ നബി (അ) അയക്കപ്പെട്ടിരുന്നതെന്നും ഇതിൽ നിന്ന് ശരിക്ക് വ്യക്തമാണല്ലോ. 65-68 ആയത്തുകളിൽ നിന്നും ഈ വസ്തുത മനസ്സിലാക്കാവുന്നതാകുന്നു. ഈ രണ്ട് തരം അറിവുകളെപറ്റി 82-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നാം വിവരിച്ചിട്ടുണ്ട്. ഈ യാഥാർത്ഥ്യം വേണ്ടത്പോലെ ഗ്രഹിച്ചവരെ സംബന്ധിച്ചിടത്തോളം ഖിദ്ർ നബി (അ) ഒരു നബി അല്ലെന്നുവന്നാൽ തന്നെയും ആശയക്കുഴപ്പത്തിന് അവകാശമില്ലാത്തതാണ്. എന്നിരിക്കെ, 82-ാം വചനത്തിന്റെ അന്ത്യഭാഗത്തിൽ നിന്നും മറ്റുമായി അദ്ദേഹം ഒരു നബിതന്നെയാണെന്ന് വ്യക്തമാകുമ്പോൾ പിന്നെ യാതൊരു സംശയത്തിനും ഇവിടെ അവകാശമില്ല.

66-ാം വചനത്തിൽ പ്രസ്താവിച്ചത്പോലെ, هَلْ أَتَّبِعُكَ عَلَىٰ أَنْ تُعَلِّمَنِ (താങ്കൾക്ക് പഠിപ്പിക്കപ്പെട്ടതിൽനിന്ന് എനിക്ക് താങ്കൾ പഠിപ്പിച്ചുതരുമെന്ന നിശ്ചയത്തിന്മേൽ ഞാൻ താങ്കളെ അനുഗമിക്കട്ടെയോ?) എന്ന് മൂസാ നബി (അ) ചോദിച്ചുവല്ലോ. ഈ ചോദ്യത്തിന്റെ താൽപര്യം സ്പഷ്ടമാണ്. അതായത്: ഈ ആവശ്യാർത്ഥം ഞാൻ നിങ്ങളുടെ കൂടെ സഹവസിക്കട്ടെയോ? അതിനായി നിങ്ങളൊന്നിച്ചു ഞാൻ വരട്ടെയോ? എന്ന് തന്നെ. അഥവാ ഇക്കൂട്ടർ പറയുംപോലെ ഒരു പ്രവാചകനല്ലാത്തവൻ ഒരു പ്രവാചകനെ പിൻപറ്റി നടക്കുന്നപ്രകാരം ഞാൻ നിങ്ങളെ പിൻപറ്റി നടക്കട്ടെയോ? എന്നല്ല. അങ്ങിനെയാണെങ്കിൽ, എന്നോട് ചോദ്യം ചെയ്യരുത് എന്നും, എന്റെ ഒന്നിച്ച് തനിക്ക് ക്ഷമിക്കുവാൻ കഴിയുകയില്ല എന്നും പറഞ്ഞു പ്രവാചകനല്ലാത്ത മൂസാ നബി (അ)യെ നിരുത്സാഹപ്പെടുത്തുവാൻ, പ്രവാചകനായ ഖിദ്ർ നബി (അ)ക്ക് പാടുണ്ടോ?! അപ്പോൾ- മൂസായും താനും ഓരോ പ്രവാചകന്മാരായിരിക്കെ- അദ്ദേഹത്തിന്റെ അറിവിനപ്പുറമുള്ള വല്ലതും തന്റെ പക്കൽ കണ്ടേക്കാമെന്ന് കരുതിയാണ് ഖിദ്ർ നബി (അ) അത് പറയുന്നത് എന്നാണ് മനസ്സിലാക്കേണ്ടത്. 65 – 70 വചനങ്ങൾ സൂക്ഷിച്ചുനോക്കിയാൽ തന്നെ അത് വ്യക്തമാകും. 'അത്തബിഉ' ( اتبع) എന്ന ക്രിയാപദത്തിന് അനുഗമിക്കുക. ഒപ്പം പോകുക, പിൻപറ്റുക, പിൻതുടരുക എന്നൊക്കെ മലയാളത്തിൽ അർത്ഥം വരാം. അവിടത്തെ ഉദ്ദേശ്യം എന്താണെന്നാണ് നാം നോക്കേണ്ടത്.

'രണ്ട് പ്രധാന അബദ്ധങ്ങളെക്കുറിച്ച് നാം ഇവിടെ ഉണർത്താം' എന്ന മുഖവുരയോടുകൂടി ഇമാം അസ്ക്വലാനീ (റ) ഇങ്ങിനെ പ്രസ്താവിച്ചുകാണാം: ഒന്ന്: ഈ കഥയെ ആസ്പദമാക്കിക്കൊണ്ട് ചില വിഡ്ഢികൾക്ക് മൂസാ നബി (അ) യെക്കാൾ ശ്രേഷ്ഠതയുള്ള ആളാണ് ഖിദ്ർ നബി (അ) എന്നൊരു ധാരണ പിണഞ്ഞിരിക്കുന്നു. ഈ കഥയെപറ്റി ശരിക്കും പരിചിന്തനം ചെയ്യുവാൻ കഴിയാത്ത- മൂസാ നബി (അ)ക്ക്

അല്ലാഹു നല്‍കിയ രിസാലത്ത് (ദിവ്യദൗത്യം) അല്ലാഹുവിന്റെ സംസാരം കേള്‍ക്കല്‍, എല്ലാ വിജ്ഞാനവും നിറഞ്ഞ തൗറാത്ത് ലഭിക്കല്‍ ആദിയായവയെപറ്റി ഗൗനിക്കാത്ത- ആളുകള്‍ക്കാണ് ഇത്തരം അമളി പിണയുന്നത്. ഇസ്‌റാഈല്‍ ഗോത്ര ങ്ങളിലെ പ്രവാചകന്മാരെല്ലാം തന്നെ- ഈസാ നബി (അ) പോലും- അദ്ദേഹത്തിന്റെ വേദഗ്രന്ഥത്തിന്റെ നിയമങ്ങളനുസരിച്ചുകൊള്ളുവാന്‍ നിര്‍ബന്ധിതരാണ്. (ഇതിന് ക്വുര്‍ ആനില്‍പലരേഖകളുണ്ട്. . . . . يَا مُوسَى إِنِّي اصْطَفَيْتُكَ عَلَى النَّاسِ بِرِسَالَاتِي وَبِكَلَامِي (മൂസാ! എന്റെ ദൗത്യങ്ങളെക്കൊണ്ടും, എന്റെ സംസാരം കൊണ്ടും ഞാന്‍ നിശ്ചയമായും നിന്നെ ജന ങ്ങളെക്കാള്‍ (ഉന്നതനായി) തിരഞ്ഞെടുത്തിരിക്കുന്നു.) എന്ന ഒരൊറ്റ ആയത്തുതന്നെ ഇപ്പറഞ്ഞതിന് രേഖ മതി. ഖിദ്ര്‍ നബി (അ) ഒരു പ്രവാചകനാണെങ്കിലും, ഒരു റസൂ ലല്ലെന്ന് തീര്‍ച്ചയാണ്. റസൂലല്ലാത്ത പ്രവാചകനെക്കാള്‍ കൂടുതല്‍ ശ്രേഷ്ഠതയുള്ള ആളാണ് റസൂല്‍. എനി, അദ്ദേഹം ഒരു റസൂലുംകൂടി ആയിരുന്നുവെന്ന് സമ്മതിച്ചു കൊടുത്താല്‍ പോലും, മൂസാ നബി (അ)ന്റെ രിസാലത്ത് കൂടുതല്‍ മഹത്വമേറിയ തും, അദ്ദേഹത്തിന്റെ സമുദായം കൂടുതല്‍ വലിയതുമാകുന്നു. ഖിദ്ര്‍ നബി (അ) ആക ട്ടെ, കവിഞ്ഞപക്ഷം അദ്ദേഹം ഇസ്‌റാഈല്‍ സമുദായത്തിലെ നബിമാരില്‍പെട്ട ഒരാളാ യിരിക്കും; മൂസാ നബി (അ) അവരില്‍ വെച്ച് ശ്രേഷ്ഠനും.....

രണ്ടാമത്തെ അബദ്ധ ധാരണയെക്കുറിച്ച് അസ്‌ക്വലാനീ (റ) പറയുന്നതിന്റെ ചുരുക്കം ഇതാകുന്നു: ശരീഅത്ത്‌നിയമങ്ങള്‍ സാധാരണക്കാര്‍ക്ക്മാത്രം ബാധകമായതാണ്, ഹൃദയമാലിന്യതകളില്‍ നിന്ന് സംശുദ്ധമായവര്‍ക്ക് അവരുടെ ഹൃദയങ്ങളുടെ വിധിക ളനുസരിച്ചു നടന്നാല്‍ മതിയാകും, എന്നൊക്കെ ഈ കഥയെ അടിസ്ഥാനമാക്കി ചിലര്‍ പറഞ്ഞുവരാറുണ്ട്. അത് തനി നിര്‍മതത്വവും, അവിശ്വാസവുമാകുന്നു. (فتح البارى)

'ബഹ്ര്‍' ( البحر ) എന്ന പദത്തിന് സമുദ്രം എന്നര്‍ത്ഥം. ചിലപ്പോള്‍ അത് നദിക്കും പറയപ്പെടാറുണ്ട്. എന്നിരിക്കെ, مَجْمَعَ الْبَحْرَيْنِ (രണ്ട് സമുദ്രങ്ങള്‍ കൂടിച്ചേരുന്ന സ്ഥലം) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, സാക്ഷാല്‍ സമുദ്രങ്ങളോ നദികളോ എന്ന് ഖണ്ഡിത മായി പറയുവാന്‍ വയ്യ. പക്ഷേ, ഈ പുത്തന്‍ വ്യാഖ്യാനക്കാരുടെ വാദം സംഭവം നട ന്നത് മൂസാ നബി (അ) ഒരു നബിയാകുന്നതിന് മുമ്പാണെന്നും, അദ്ദേഹത്തിന്റെ മത്സ്യം തല്‍ക്കാലം ഭക്ഷണാര്‍ത്ഥം പിടിക്കപ്പെട്ടതാണെന്നും, പിടിച്ചിട്ട കുഴിയില്‍ നിന്ന് അത് തക്കത്തില്‍ ചാടിപ്പോയതാണെന്നും മറ്റുമാണല്ലോ. ഈ വാദങ്ങള്‍ക്ക് ന്യായീകരണം നല്‍കുന്നതിന്‌വേണ്ടി ആ വാക്കിന്റെ ഉദ്ദേശ്യം രണ്ട് നദികള്‍ കൂടിയ സ്ഥലമാണെ ന്നും, ആ നദികള്‍ മിക്കവാറും നൈല്‍ നദിയുടെ രണ്ട് ശാഖകളാണെന്നും അവര്‍ അനുമാനിക്കുന്നത്, സ്വന്തം വാദത്തിന് ഉപോല്‍ബലകമായി മാത്രമാണ്. അതിന് പ്രത്യേക ലക്ഷ്യങ്ങളൊന്നും ഇല്ലാത്തിടത്തോളം കാലം, രണ്ട് സമുദ്രങ്ങള്‍ (بَحْرَيْنِ) എന്ന് പറഞ്ഞത് കേവലം രണ്ട് സമുദ്രങ്ങള്‍ തന്നെയാണെന്ന് പറയുവാനേ നിവൃ ത്തിയുള്ളൂ. 61-ാം വചനത്തിന്റെ വിവരണത്തില്‍ ഇതിനെപറ്റി നാം പ്രസ്താവിച്ചിട്ടുണ്ട്.

മത്സ്യത്തെപറ്റി അല്‍പംകൂടി ശ്രദ്ധിക്കാം: മത്സ്യം എടുത്തുകൊണ്ടുപോകുമ്പോള്‍ മൂസാ നബി (അ) തന്റെ വാലിയക്കാരനായ യൂശഅ് നബി (അ) യോട് പറയുന്നത് ഇപ്ര കാരമാണ്: لا اكلفك الا ان تخبرنى بحيث يفارقك الحوت (ഈ മത്സ്യം നിന്നെ വിട്ടുപോ കുന്നിടത്ത്‌വെച്ച് നീ എന്നോട് വിവരം അറിയിക്കണമെന്നല്ലാതെ ഞാന്‍ നിന്നോട് ശാസി ക്കുന്നില്ല.) ഇതിന് യൂശഅ് നബി (അ) ഇങ്ങിനെ മറുപടി പറഞ്ഞു: ما كلفت كثيرا (താ ങ്കള്‍ അധികമൊന്നും ശാസിക്കുന്നില്ലല്ലോ.) അതിന് പ്രയാസമൊന്നും ഇല്ലല്ലോ എന്ന്

സാരം. 60-ാം വചനം ഉദ്ദേശിച്ചുകൊണ്ട് ഹദീഥ് ഇങ്ങിനെ തുടരുന്നു:

**فبينما هو فى ظل صخرة فى مكان ثريان اذ تضرب الحوت (*) وموسى نائم فقال لا أوقظه حتى اذا استيقظ فنسى أن يخبره وتضرب الحوت حتى دخل البحر فامسك الله عنه جرية البحرحتى كأن اثره فى حجر.**

സാരം: അങ്ങനെ മൂസാ നബി (അ) ഒരു പാറക്കല്ലിന്റെ നനവുള്ള ഒരു സ്ഥലത്തായിരുന്നപ്പോൾ മത്സ്യം പിടച്ചുചാടി. മൂസാ നബി (അ) ഉറങ്ങുകയായിരുന്നു. അപ്പോൾ വാലിയക്കാരൻ: ഞാൻ അദ്ദേഹത്തെ ഉറക്കിൽനിന്ന് ഉണർത്തുന്നില്ല എന്ന് (സ്വയം) പറഞ്ഞു. അദ്ദേഹം ഉണർന്നപ്പോൾ അത് പറയാൻ ഞാൻ മറന്നുപോവുകയും ചെയ്തു. മത്സ്യം പിടച്ചുചാടി സമുദ്രത്തിൽ പ്രവേശിച്ചു. അപ്പോൾ അല്ലാഹു സമുദ്രത്തിന്റെ ഒഴുക്ക് അതിൽനിന്നും തടഞ്ഞുനിറുത്തി. മത്സ്യത്തിന്റെ അടയാളം (അത് പോയവഴി) ഒരു കല്ലിൽ പതിഞ്ഞാലുള്ളതുപോലെയായിത്തീർന്നു.

**هكذا - وعلق - يعنى عمرو - بين إبهاميه والتى تليانهما** (നിവേദകന്മാരിൽ ഒരാളായ) അംറ്: അത് ഇപ്രകാരമെന്നു പറഞ്ഞുകൊണ്ട് രണ്ടുതള്ളവിരലുകളും അത് രണ്ടിനോടും തൊട്ടവിരലുകളും കൂട്ടിചേർത്ത് വൃത്താകൃതിയിൽ കാണിക്കുകയുണ്ടായി. (62-ാം വചനത്തിൽ പറഞ്ഞത്പോലെ) മൂസാ നബി (അ) പറഞ്ഞു: **لقد لقينا من سفرنا هذا نصبا** 'നമ്മുടെ ഈ യാത്ര നിമിത്തം നാം ക്ഷീണത്തെ അഭിമുഖീകരിച്ചിരിക്കുന്നു'.

ബുഖാരി (റ)യുടെ ഒരു രിവായത്തിൽ വന്ന വാചകങ്ങൾ ഇപ്രകാരമാകുന്നു:-

**فصار مثل الطلق فقال هكذا مثل الطلق فانطلقا يمشيان بقية ليلتهما ويومهما حتى اذا كان من الغد قال لفتاه آتنا غداءنا لقد لقينا.... ولم يجد موسى النصب حتى جاوز حيث امره الله....**

സാരം: അങ്ങനെ, അത് (മത്സ്യത്തിന്റെ അടയാളം) ഒരു വെടിപ്പഴുത്പോലെയായിത്തീർന്നു. എന്നിട്ട് അവർ രാത്രിയിലെ ബാക്കി സമയവും പകലും നടന്നു. പിറ്റേദിവസമായപ്പോൾ മൂസാ നബി (അ) വാലിയക്കാരനോട്: ഈ യാത്ര നിമിത്തം നാം ക്ഷീണത്തെ അഭിമുഖീകരിച്ചിരിക്കുന്നു എന്ന് പറഞ്ഞു. അല്ലാഹു നിർദ്ദേശിച്ച സ്ഥലം (മത്സ്യം ചാടിപ്പോകുന്ന സ്ഥലം) വിട്ടുകടന്നുപോകുന്നതുവരെ മൂസാ നബി (അ) ക്ക് ക്ഷീണം ബാധിച്ചിട്ടുണ്ടായിരുന്നില്ല.

ഇതിൽനിന്ന് താഴെ പറയുന്ന കാര്യങ്ങൾ നമുക്ക് മനസ്സിലാക്കാവുന്നതാണ്:- (1) മത്സ്യം അസാധാരണമായനിലയിൽ പിടച്ചുചാടിപ്പോയതായിരുന്നു- നദീജലം കണ്ട വെമ്പൽമൂലം കുഴിയിൽനിന്ന് കുതിച്ചുചാടിയതല്ല. (2) മത്സ്യം വെള്ളത്തിൽ ചാടിപ്പോയവഴി, ആശ്ചര്യകരമാംവിധം തെളിഞ്ഞു കാണാമായിരുന്നു. കാരണം: വെള്ളം ഇടതൂർന്നു പോകാതെ ഒരു മാളമെന്നോണം അത് അവശേഷിച്ചിരുന്നു. (3) മൂസാ നബി (അ)ക്ക് യാത്രാക്ഷീണം അനുഭവപ്പെട്ടത് മത്സ്യം പോയിക്കഴിഞ്ഞ സമയം മുതൽക്കായിരുന്നു.

---

* وفى رواية سفيان اضطرب الحوت

63-ാം ആയത്ത് ഉദ്ധരിച്ചുകൊണ്ട് ഹദീഥിൽ ഇങ്ങിനെ പറയുന്നു: فكان للحوت سربا ولموسى وفتاه عجبا(അങ്ങനെ, മത്സ്യംപോയ മാർഗം മത്സ്യത്തിന് ഒരു തുരങ്കവും, മൂസാ നബി (അ)ക്കും വാലിയക്കാരനും ഒരു ആശ്ചര്യവും ആയിത്തീർന്നു.) ഇത് മത്സ്യത്തിന്റെ അസാധാരണത്വത്തെ കുറിക്കുന്നുവല്ലോ. 61-ാം വചനത്തിൽ മത്സ്യം സമുദ്രത്തിൽ അതിന്റെ വഴി ഒരു തുരങ്കമാക്കിത്തീർത്തു ( فَٱتَّخَذَ سَبِيلَهُۥ فِى ٱلْبَحْرِ سَرَبًا) എന്ന് അല്ലാഹു പറയുന്നു. തുരങ്കം എന്ന് അർത്ഥം നൽകുന്നത് 'സറബൻ' (سَرَبا) എന്ന വാക്കിനാണ്. മാളം, ഗുഹ, തോട് എന്നൊക്കെ ഈ വാക്കിനർത്ഥം വരും. ഈ അർത്ഥങ്ങൾ സ്വീകരിക്കുന്നപക്ഷം മത്സ്യം പോയവഴി ഒരു ആശ്ചര്യമായി പരിണമിക്കുമെന്ന് കണ്ടു നമ്മുടെ പുത്തൻ വ്യാഖ്യാനക്കാർ ഈ വാക്യത്തിന് അർത്ഥം നൽകുന്നത് ഇങ്ങിനെയാണ്: മത്സ്യം സമുദ്രത്തിൽ അതിന്റെ വഴിക്ക്പോയി. സ്വയം താൽപര്യത്തിന് ഒപ്പിക്കുവാൻ വേണ്ടി ഇങ്ങിനെ ഖുർആനിന്ന് അർത്ഥം നിർമിക്കുവാൻ ശ്രമിക്കുന്നപക്ഷം ഖുർആന്റെ പേരിൽ ആർക്കും എന്തും പറയുവാൻ സാധിക്കുന്നതാണ്. الله اكبر

മത്സ്യം തന്നെ വിട്ടുപോകുമ്പോൾ എന്നെ ഓർമപ്പെടുത്തണമെന്ന് മൂസാ നബി (അ) യൂശഉ് നബി (അ)നോട് പ്രത്യേകം പറഞ്ഞിരുന്നു. അതൊരു പ്രയാസമില്ലാത്ത കാര്യമാണല്ലോ എന്നദ്ദേഹം മറുപടിയും പറഞ്ഞു. എന്നാൽ, മത്സ്യം ചാടിപ്പോയത് കണ്ണിൽ കണ്ടിട്ടുപോലും, മൂസാ നബി (അ) ഉണർന്ന ഉടനെയെങ്കിലും അത് ഓർമിപ്പിക്കുവാൻ അദ്ദേഹം മറന്നുപോയി. അവരുടെ യാത്രോദ്ദേശ്യം നിവൃത്തിയാകുന്നത്തന്നെ അതിനെ ആസ്പദമാക്കിയാണ്താനും. പിന്നെയും കുറെയധികം നടന്നു വിഷമിക്കുകയും, ഭക്ഷണം കൊണ്ടുവരാൻ മൂസാ നബി (അ) ആവശ്യപ്പെടുകയും ചെയ്തപ്പോൾ മാത്രമേ വാലിയക്കാരന് അത് പറയുവാൻ ഓർമ വന്നുള്ളൂ. അപ്പോൾ, ഈ മറവി വാസ്തവത്തിൽ ഗൗരവമേറിയ ഒരു മറവിതന്നെ. അതുകൊണ്ടത്രെ, ഞാനത് മറന്നുപോയി എന്ന് പറയാതെ, അത് പറയുവാൻ എന്നെ മറപ്പിച്ചത് പിശാചല്ലാതെ മറ്റൊന്നുമല്ല (وما أنسانيه الا الشيطان) എന്ന് വാലിയക്കാരൻ പറഞ്ഞതും. ഈ പ്രയോഗം ഒരു വിശേഷാർത്ഥത്തെ - വിഷയത്തിന്റെ ഗൗരവവും മറന്നുപോയതിലുള്ള ഒഴികഴിവും- ഉദ്ദേശിച്ചുകൊണ്ടുള്ളതാകുന്നു. അഥവാ ഒരു വെറുപ്പ് പ്രകടിപ്പിക്കൽ മാത്രമല്ല അതിലുള്ളത്. യൂസുഫ് നബി (അ) ജയിലിലായിരുന്നപ്പോൾ ജയിൽ വിമുക്തനായി പുറത്ത് പോരുന്നവനോട് തന്നെപറ്റി രാജാവിനെ ഓർമിപ്പിക്കുവാൻ പറഞ്ഞത് അയാൾ മറക്കുകയുണ്ടായി. ഏതാനും കൊല്ലങ്ങൾ കഴിഞ്ഞശേഷം- അതുംതന്നെ, യൂസുഫ് നബി (അ)നെക്കൊണ്ട് ഒരു വമ്പിച്ച ആവശ്യം നേരിട്ടപ്പോൾ- മാത്രമേ ഓർമവരുകയുണ്ടായുള്ളൂ. ആ ഗൗരവമേറിയ മറതിയെപറ്റിയും സൂറത്ത് യൂസുഫിൽ 'എന്നിട്ട് പിശാച് അവനെ മറപ്പിച്ചുകളഞ്ഞു' فَأَنسَاهُ ٱلشَّيْطَانُ എന്നാണ് അല്ലാഹു പറഞ്ഞത്. ഇത്തരം ഗൗരവപ്പെട്ട സന്ദർഭങ്ങളിലല്ലാതെ, ഏതെങ്കിലും കാര്യം മറന്നുപോകുന്നിടത്തെല്ലാം പിശാച് മറപ്പിച്ചു എന്ന് ഖുർആനിലോ മറ്റോപറയാറില്ല. സ്വന്തം താൽപര്യങ്ങളെ മനസ്സിൽ വെച്ചുകൊണ്ട് ഖുർആനെ വ്യാഖ്യാനിക്കുന്നവർക്ക് ഇതിലൊന്നും വിശേഷാർത്ഥം കാണുവാൻ കഴിഞ്ഞെന്ന് വരികയില്ല. പക്ഷേ, വാസ്തവം മുകളിൽ കണ്ടതാണ്.

ഖിദ്ർ നബി (അ) കൊല ചെയ്തത് ഒരു ബാലനെയായിരുന്നുവെന്നതിനോടും ഇക്കൂട്ടർ യോജിക്കുന്നില്ല. ഇവർക്ക് മുമ്പും ചിലർ ഇവരുടെ ഈ അഭിപ്രായം പ്രകടിപ്പിച്ചിട്ടുണ്ട്. ഗുലാം ( غلام) എന്നാണ് 74-ാം വചനത്തിൽ ഉപയോഗിച്ച പദം. അടിമ, യുവാവ്,

ഭൃത്യൻ, ബാലൻ എന്നീ അർത്ഥങ്ങൾക്കെല്ലാം ആ വാക്ക് ഉപയോഗിക്കാറുണ്ട് ക്വുർആനിൽ ഈ വാക്ക് (37: 101; 19: 7; 12: 19) മുതലായ സ്ഥലങ്ങളിൽ) ഉപയോഗിച്ചത് നോക്കുമ്പോഴും, ഹദീഥിൽ താഴെ ഉദ്ധരിക്കുന്ന വാചകം നോക്കുമ്പോഴും ഇവിടെ ഗുലാം എന്ന വാക്കിന് കുട്ടി എന്നോ ബാലൻ എന്നോ അർത്ഥം നൽകേണ്ടിയിരിക്കുന്നു. (ഹദീഥിൽ ഇങ്ങിനെയാണുള്ളത്: **فانطلقا اذاهما بغلام يلعب مع الغلمان فاخذ الخضر برأسه فقطعه** (അങ്ങിനെ രണ്ടുപേരും പോയി. അപ്പോൾ അവർ ബാലന്മാരോടൊന്നിച്ച് കളിച്ചു കൊണ്ടിരിക്കുന്ന ഒരു ഗുലാമിനെ (ബാലനെ) കണ്ടു. എന്നിട്ട് ഖിദ്ർ അവന്റെ തലപിടിച്ചു മുറിച്ചുകളഞ്ഞു) ഇവിടെ ഗുലാം എന്ന് പറഞ്ഞത് കുട്ടി എന്ന അർത്ഥത്തിലാണെന്ന് പറയേണ്ടതില്ല. ഖിദ്ർ നബി (അ) കൊലപ്പെടുത്തിയ ആ കുട്ടി അവിശ്വാസ പ്രകൃതിയോടുകൂടിയവനായിരുന്നു; അവൻ ജീവിച്ചിരുന്നുവെങ്കിൽ അവന്റെ മാതാപിതാക്കളെ അവിശ്വാസത്തിനും അക്രമത്തിനും ബുദ്ധിമുട്ടിക്കുമായിരുന്നു എന്ന് നബിﷺ പ്രസ്താവിച്ചിട്ടുള്ളതായി ബുഖാരിയും മുസ്‌ലിമും (റ) ഉദ്ധരിക്കുന്ന ഹദീഥ് (**ان الغلام الذى قتله الخضر.... طغيانا و كفرا**) നാം ഇതിന് മുമ്പ് കണ്ടുവല്ലോ. ഇതെല്ലാം കൂടി നോക്കുമ്പോൾ നിശ്ചയമായും ആ ഗുലാം ഒരു കുട്ടിയായിരുന്നുവെന്നല്ലാതെ യുവാവായിരുന്നുവെന്ന് മനസ്സിലാക്കുവാൻ തരമില്ല.

പ്രായം തികയാത്ത ഒരു ബാലൻ മതശാസനങ്ങൾക്ക് എങ്ങനെ വിധേയനാകും? എങ്ങനെയാണ് അവന്റെമേൽ കുറ്റം ചുമത്തി ശിക്ഷിക്കപ്പെടുക? എന്നൊക്കെയാണ് ഇക്കൂട്ടർക്ക് സംശയം. അതുകൊണ്ടാണ്, ഖിദ്ർ നബി (അ) കൊലപ്പെടുത്തിയത് ഒരു ബാലനെയല്ല, യുവാവിനെയാണ് എന്ന് ഇവർ പറയുന്നത്. അന്യരെ, നിർബന്ധപൂർവം മതം മാറ്റാൻ ശ്രമിക്കുകയും, ഭീഷണിപ്പെടുത്തുകയും ചെയ്യുന്നവരെ ശിക്ഷിക്കുകയെന്ന സാർവലൗകിക നിയമമനുസരിച്ചാണ് ഖിദ്ർ നബി (അ) ആ യുവാവിനെ കൊല ചെയ്തതെന്ന് ഇവർ സമർത്ഥിക്കുന്നു. എന്നാൽ, ആ യുവാവ്- അല്ലെങ്കിൽ ബാലൻ- തന്റെ മാതാപിതാക്കളെ നിർബന്ധിച്ചുവെന്നോ, ഭീഷണിപ്പെടുത്തിയെന്നോ ക്വുർആനിലും, ഹദീഥിലും പ്രസ്താവിച്ചിട്ടില്ല. ഭാവിയിൽ അവൻ അങ്ങനെ ചെയ്തേക്കുമെന്ന് ഭയപ്പെട്ടു (**فخشينا**) എന്ന് മാത്രമേ ക്വുർആനിൽ പറഞ്ഞിട്ടുള്ളൂ. ആ അവസരത്തിൽ മൂസാ നബി (അ) ചോദിച്ച ചോദ്യവും ചിന്താർഹമാണ്. **أَقَتَلْتَ نَفْساً زَكِيَّةً** (നിർദ്ദോഷിയായ- അഥവാ പരിശുദ്ധമായ- ഒരു ജീവനെ താൻ കൊല്ലുകയോ?) എന്നാണല്ലോ അദ്ദേഹം ചോദിച്ചത്. അവനൊരു ബാലനായിരുന്നുവെന്ന് ഈ ചോദ്യവും കാണിക്കുന്നു. അവൻ ഒരു യുവാവാണെന്ന് സങ്കൽപിച്ചാൽപോലും ആ കൊല നടന്ന അവസരത്തിൽ തീർച്ചയായും അവൻ നിർദ്ദോഷിയായിരുന്നുവെന്നും, ഭാവിയിൽ അവൻ മൂലം ഉണ്ടാകുവാൻ പോകുന്ന ദോഷത്തെ മുൻനിറുത്തിക്കൊണ്ടാണ് അത് ചെയ്തതെന്നും സ്പഷ്ടമാകുന്നു. മേൽ സൂചിപ്പിച്ച ഹദീഥിലും തന്നെ **ولو عاش لارهقهما** (അവൻ ജീവിച്ചിരുന്നുവെങ്കിൽ അവൻ അവരെ ബുദ്ധിമുട്ടിക്കുമായിരുന്നു.) എന്നാണുള്ളത്.

ഇത്രയും പറഞ്ഞതിൽനിന്ന് കൊല സാർവലൗകിക നിയമമനുസരിച്ചോ, ഐക്യരാഷ്ട്ര പ്രമാണമനുസരിച്ചോ ഉണ്ടായ ഒന്നല്ലെന്നും, നാം മുമ്പ് വിവരിച്ച അടിസ്ഥാനത്തിലുള്ളതാണെന്നും വ്യക്തമാകുന്നു. അതായത് മൂസാ നബി (അ) ന് പരിചയമില്ലാതിരുന്നതും, ഖിദ്ർ നബി (അ) ന് പ്രത്യേകം നൽകപ്പെട്ടിരുന്നതുമായ ചില രഹസ്യജ്ഞാനം അനുസരിച്ച് നടത്തപ്പെട്ട ഒരു കൃത്യമായിരുന്നു അത്. അവനെക്കാൾ ഉത്തമമായ സന്താനത്തെ അവന്റെ മാതാപിതാക്കൾക്ക് അവരുടെ റബ്ബ് പകരം കൊടുക്ക

ണമെന്ന് നാം ഉദ്ദേശിച്ചു എന്ന് 81-ാം വചനത്തിലും, ഇതൊന്നും എന്റെ അഭിപ്രായമനുസരിച്ച് ചെയ്തതല്ല എന്ന് 82-ാം വചനത്തിലും അദ്ദേഹം പ്രസ്താവിച്ചത് ഈ വസ്തുതയാണ് കുറിക്കുന്നത്. വാസ്തവം ഇങ്ങിനെയെല്ലാമായിരിക്കെ, ക്വുര്‍ആനിലും മറ്റും അതിന് വല്ല നിയമവും ഉണ്ടോ? എന്ന ഇവരുടെ ചോദ്യത്തിന് സ്ഥാനമില്ലല്ലോ. ചുരുക്കത്തില്‍, ഈ സംഭവത്തെപ്പറ്റി അല്ലാഹു ക്വുര്‍ആനില്‍ വ്യക്തമായ ഭാഷയില്‍ നല്‍കിയ പ്രസ്താവനകളും, അതിന്റെ വ്യാഖ്യാനമായി ബലപ്പെട്ട ഹദീഥുകളില്‍ വന്ന വിവരങ്ങളും നമുക്ക് മുഖവിലക്ക്തന്നെ സ്വീകരിക്കുക. അതിന് എതിരായതും വിരുദ്ധമായതുമായ എല്ലാ വ്യാഖ്യാനങ്ങളും നമുക്ക് ധൈര്യസമേതം തള്ളിക്കളയുകയും ചെയ്യാം.

والله أعلم بالصواب

വ്യാഖ്യാനക്കുറിപ്പ്- 2

# ദുൽക്വർനൈനിയുടെ കെട്ടും, യഅ്ജൂജ് - മഅ്ജൂജും

ദുൽകർനൈനി സ്ഥാപിച്ച കെട്ട് എവിടെയായിരുന്നു? യഅ്ജൂജ്-മഅ്ജൂജ് വർഗക്കാർ ഏതാണ്? അവർ പുറത്ത്‌വരുന്നത് എന്നായിരിക്കും? വേഗത്തിൽ ഖണ്ഡിതമായ മറുപടി പറയാവുന്ന ചോദ്യങ്ങളല്ല ഇവ.

കെട്ട് നിർമിച്ചത് എവിടെയാണെന്നുള്ളതിൽ ക്വുർആൻ വ്യാഖ്യാതാക്കളും, ചരിത്രകാരന്മാരും പല അഭിപ്രായങ്ങളും പ്രകടിപ്പിച്ചിട്ടുണ്ട്. അദർബീജാന്നും അർമേനിയക്കും (أذربيجان وارمينية) ഇടയിലാണെന്ന് ചിലർ പറയുന്നു. കാസ്പിയൻ കടലിനും കാക്കസ് പർവതത്തിനും (بحر الخزر وجبل قوقاس) ഇടയിൽ സ്ഥിതി ചെയ്യുന്നതും, ബാബുൽ അബ്‌വാബ് (باب الابواب) എന്ന പേരിൽ അറിയപ്പെട്ടിരുന്നതുമായ ദർബന്തി (دربند)ൽ ആണെന്നും ചിലർ പറയുന്നു. മദ്ധ്യേഷ്യയിലെ ബുഖാറാ (بخاري) നഗരത്തിൽനിന്ന് ഏതാണ്ട് 150 നാഴിക അകലെ സ്ഥിതി ചെയ്യുന്ന മലകളിലാണെന്ന് മൂന്നാമതൊരു കൂട്ടരും പ്രസ്താവിക്കുന്നു. ഈ സ്ഥലം വടക്കെ അക്ഷാംശം 38 ലും, കിഴക്കെ ധ്രുവാംശം 67ലും സ്ഥിതി ചെയ്യുന്നു. ബുസ്ഘൂൽഖാന (Buzghoolkhana) എന്ന പേരിൽ ഈ സ്ഥലം അറിയപ്പെടുന്നു. ക്രിസ്ത്വബ്ദം 15-ാം നൂറ്റാണ്ടിൽ തിമൂർലങ്ക് (تيمورلنك) ചക്രവർത്തി ഈ സ്ഥലവും, കെട്ടും കാണുകയുണ്ടായിട്ടുണ്ടെന്നും രേഖപ്പെടുത്തപ്പെട്ടിരിക്കുന്നു. ഈ സ്ഥലത്തിന് ബാബുൽഹദീദ് (باب الحديد) അഥവാ ഇരുമ്പ്‌വാതിൽ- എന്നും പേരുണ്ട്. ചില ആധുനിക പണ്ഡിതന്മാർ ഈ അഭിപ്രായമാണ് സ്വീകരിച്ചുകാണുന്നത്. ഏതായാലും മങ്കോളിയൻ വർഗക്കാരുടെ ആക്രമണത്തിൽനിന്ന് രക്ഷപ്പെടുവാൻവേണ്ടി നിർമിക്കപ്പെട്ടതും, ലോകാത്ഭുതങ്ങളിൽ എണ്ണപെട്ടുവരുന്നതുമായ ശ്രുതിപെട്ട ചൈനാഭിത്തിയല്ല ദുൽകർനൈനിയുടെ കെട്ട് എന്ന് തീർച്ചയാണ്. *(*)* 4-ാമതായി വേറൊരഭിപ്രായവും കൂടി നിലവിലുണ്ട്: കോക്കേഷ്യയുടെ ഉൾപ്രദേശങ്ങളിൽ ദാരിയാൽചുരം (Darial Pass) എന്ന പേരിൽ ഒരു ചുരം കാണാം. അവിടെയായിരുന്നു അതെന്നാണ് ഈ അഭിപ്രായം. ഇത് തിഫ്‌ലീസിനും വിലാദീഖൂഖാസിനും (Viladikukaz) ഇടയിൽ സ്ഥിതി ചെയ്യുന്നു. [മേൽപറഞ്ഞ സ്ഥലങ്ങളെല്ലാം ഭൂപടം 1 ൽ നോക്കുക].

ഈ ഒടുവിൽപറഞ്ഞ അഭിപ്രായം ശരിയായിരിക്കുവാൻ കൂടുതൽ ന്യായം കാണു

*(*) ചിലർക്ക് ഇതിലും അഭിപ്രായവ്യത്യാസമില്ലാതില്ല.*

ന്നു. നോശേർവാൻ (أنوشروان) ചക്രവർത്തിയാണ് ഈ ചുരമാർഗത്തിലെ കെട്ട് സ്ഥാപിച്ചതെന്ന് സാധാരണ ചരിത്രകാരന്മാർ പറയുന്നുവെങ്കിലും, പൂർവകാല ചരിത്രങ്ങൾകൊണ്ട് തെളിയുന്നത് ആ കെട്ട് ആദ്ദേഹത്തിന് മുമ്പുണ്ടായിരുന്നു എന്നാകുന്നു. നോശേർവാന്റെ കാലം ക്രിസ്ത്വബ്ദം 531 – 579 ആകുന്നു. അതിന്റെ മുമ്പ്തന്നെ ആ കെട്ടുള്ളതായി പൂർവ ചരിത്രങ്ങളിൽ നിന്ന് അറിയുവാൻ സാധിക്കുന്നു. ഇസ്കന്തർ (അലസ്കാന്തർ- الاسكندر الرومى) ആണത് നിർമിച്ചതെന്ന അഭിപ്രായക്കാരുമുണ്ട്. അതിനും വേണ്ടത്ര തെളിവുകൾ ഇല്ല.

ഇസ്കന്തറിന്റെ ഏതാണ്ട് 200 കൊല്ലം മുമ്പാണ് പേർഷ്യക്കാരനായ സൈറസിന്റെ കാലം. അതായത് ക്രിസ്തുവിന് ഏകദേശം 500 കൊല്ലം മുമ്പ്. അദ്ദേഹത്തിന്റെ കാലത്ത് സേത്യൻ ഗോത്രക്കാരുടെ ആക്രമണത്തെ അദ്ദേഹം തടഞ്ഞിരുന്നതായി ചരിത്രം ഉണ്ട്. ഇസ്കന്തർ അങ്ങിനെ ചെയ്തതായി അറിയപ്പെടുന്നില്ല. അർമേനിയൻ ഭാഷയിൽ 'ഫാക്ക്കോറായി' എന്നും 'കാപാൻകോറായി' എന്നും ഇ ൗ ചുരത്തിന് മുൻകാലത്ത് പേരുണ്ടായിരുന്നതായി കാണപ്പെടുന്നു. കോറാവാതിൽ എന്നത്രെ ഇ ൗ രണ്ട് പേരുകളുടെയും അർത്ഥം. 'കോറാ' എന്ന് പറഞ്ഞത് 'സൈറസ്സിന്റെ' സാക്ഷാൽ നാമമായ 'കോരേസ്' ലോപിച്ചതായിരിക്കാം. *(*)* ഇരുമ്പുവാതിൽ എന്ന അർത്ഥത്തിൽ അഹ്നീദർവാസഃ എന്നും അർമേനിയൻ ഭാഷയിൽ ഈ ചുരത്തിന് പേർ പറഞ്ഞുവരുന്നു.

കെട്ട് നിർമിക്കപ്പെട്ടത് ഇരുമ്പ്കട്ടികളും ചെമ്പ്ദ്രാവകവും ഉപയോഗിച്ചാണെന്ന് ക്വുർആൻ വ്യക്തമാക്കിയതാണല്ലോ. ബാബുൽ അബ്വാബിലെ കെട്ട് കല്ലുകളാൽ നിർമിക്കപ്പെട്ടതാണെന്ന് അതിന്റെ അവശിഷ്ടങ്ങൾ തെളിയിക്കുന്നുണ്ട്. കൊക്കേഷ്യയിലെ അഹ്നീദർവാസയാകട്ടെ, ഇരുമ്പ് ഉപയോഗിച്ചു ഉണ്ടാക്കപ്പെട്ടതായി കാണപ്പെടുന്നുമുണ്ട്. അതുകൊണ്ടുതന്നെയാണ് ജോർജിയാ (جورجيا)യിൽ അതിന് ഇരുമ്പുവാതിൽ എന്ന് പറയുന്നതും. ഇരുഭാഗത്തും ഉയർന്നുനിൽക്കുന്ന രണ്ട് മലന്തിട്ടകൾക്കിടയിലായിരുന്നു ദുൽക്വർനൈനി കെട്ടി ഉയർത്തിയതെന്ന് ക്വുർആൻ പറയുന്നു. ബാബുൽ അബ്വാബിലെ കെട്ടാകട്ടെ, അതിന്റെ ഒരു ഭാഗം (പടിഞ്ഞാറ്) കാക്കസസ് മലയുണ്ടെങ്കിലും മറുഭാഗം (കിഴക്ക്) കാസ്പിയർ കടലാണ് സ്ഥിതിചെയ്യുന്നത്. ദാരിയാൽ ചുരമാകട്ടെ, കാക്കസസ് പർവതനിരയുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ഒരു ഇടുക്ക്വഴിയുമാകുന്നു. ദുൽക്വർനൈനിയുടെ കെട്ട് അസർബീജാന്നും, അർമേനിയക്കും മദ്ധ്യെ സ്ഥിതിചെയ്യുന്ന രണ്ട് മലകൾക്കിടയിലാണ് എന്ന് പല ക്വുർആൻ വ്യാഖ്യാതാക്കളും

***(*) കോരേശിനെ (Cyrus قورش) പറ്റി 'വേദപുസ്തകനിഘണ്ടുവിൽ ഇങ്ങിനെ കാണാം:- ഇവൻ പാർസ്യയിലെ രാജാവായിരുന്നു. മേദ്യാചക്രവർത്തിയേയും, ചിറ്റാസ്യാ (ഏഷ്യാമൈനർ) രാജാക്കളേയും ജയിച്ചു. ക്രി. മു. 539 ൽ ബാബിലോന്യ ജയിച്ചു. അവിടെ അടിമകളായി പിടിച്ചുകൊണ്ടുവരപ്പെട്ടവരെ പലരേയും വിട്ടയച്ചു. യഹൂദർക്ക് മോചനം നൽകി. ശൂന്യമാക്കപ്പെട്ട യെരൂശലേമിനെ (ബൈത്തുൽ മുക്വദ്ദസിനെ) വീണ്ടും അറ്റകുറ്റം തീർക്കുന്നതിനും, ദേവാലയം പണിയിക്കുന്നതിനും യഹോവയാൽ (ദൈവത്താൽ) അഭിഷേകം പ്രാപിച്ചവനും; അവന്റെ പ്രിയനുമായ കോരേശു രാജാവിനെക്കുറിച്ച് യെശയ്യാ 40–48 ൽ പലപ്പോഴും പറഞ്ഞു കാണുന്നു. ഇവൻ യഹൂദനല്ലെങ്കിലും യഹോവയെ ആരാധിച്ചുവന്നുവെന്നുള്ളത് നിസ്സംശയമാണ്. വേ. പു. നി. പേജ് 112)***

പറയുന്നുമുണ്ട്. ഇതും ഈ അഭിപ്രായത്തെ ബലപ്പെടുത്തുന്നു. ശത്രുക്കളുടെ ആക്രമണം തടയുവാനായി മുൻകാലങ്ങളിൽ പല മർമസ്ഥലങ്ങളിലും പലരാലും, ഭിത്തിക്കെട്ടുകൾ നിർമിക്കപ്പെട്ടിട്ടുള്ള സ്ഥിതിക്ക് ഒന്നിലധികം സ്ഥലങ്ങളിൽ പഴയ ഭിത്തിക്കെട്ടുകൾ കാണുന്നതിൽ ആശ്ചര്യമില്ലല്ലോ.

ഒടുവിൽ പറഞ്ഞ അഭിപ്രായത്തിന് ബൈബ്ളും പിൻബലം നൽകുന്നു. യെഹെസ്കേലിന്റെ (حزقيل - ع) പ്രവചനങ്ങളുടെ കൂട്ടത്തിൽ ഇപ്രകാരം പറയുന്നു: മനുഷ്യപുത്രാ, രോശ് (റഷ്യ), മെശെക്ക് (മോസ്കോ), തൂബൽ എന്നിവയുടെ പ്രഭുവായ മാഗോഗ് (മഅ്ജൂജ്) ദേശത്തിലുള്ള ഗോഗി (യഅ്ജൂജി)ന്റെ നേരെ നീ മുഖം തിരിച്ചു അവനെക്കുറിച്ച് പ്രവചിച്ചു പറയേണ്ടത്: യഹോവയായ കർത്താവ് ഇപ്രകാരം അരുളിച്ചെയ്യുന്നു: രോശ്, മെശേക്ക്, തൂബൽ എന്നിവയുടെ പ്രഭുവായ ഗോഗേ, ഞാൻ നിനക്ക് വിരോധമായിരിക്കുന്നു. തുടർന്നുകൊണ്ട് ഗോഗിന്റെ വരവിന്റെ സ്വഭാവവും, കൊള്ള മുതലായ വിക്രിയകളെയും വിവരിക്കുന്നു. അക്കൂട്ടത്തിൽ, അവരുടെ വരവ് വടക്കേ അറ്റത്ത്നിന്നാണെന്നും, യിസ്രായേൽ പ്രദേശങ്ങളിൽ അവർ വരുമെന്നും ബൈബ്ൾ വ്യക്തമാക്കിയിട്ടുണ്ട്.

ദുൽക്വർനൈനിയുടെ കെട്ട് കാക്കസസ് പ്രദേശങ്ങളിലാണെന്നാണ് ഇതിൽ നിന്ന് വ്യക്തമാകുന്നത്. കാരണം: ബുഖാറാ പ്രദേശങ്ങളിൽ കൂടിയാണ് ഗോഗിന്റെ പ്രവാഹമുണ്ടായിരുന്നതെങ്കിൽ, അത് ഇസ്റാഈല്യരുടെ കിഴക്കുഭാഗത്തുകൂടിയാണെന്നുള്ളതിൽ സംശയമില്ല. കാക്കസസ് പ്രദേശമാണ് അവരുടെ അടുത്തും, വടക്കുഭാഗത്തുമായി സ്ഥിതി ചെയ്യുന്നത്. (പടം 1 നോക്കുക) റഷ്യയിൽനിന്നും മോസ്കോവിൽനിന്നും ഇസ്റാഈൽ പ്രദേശത്തേക്ക് വരുന്നത് ആ മാർഗത്തിൽ കൂടിയാണ്താനും. ഇത്രയും പറഞ്ഞതിൽ നിന്നെല്ലാം കാക്കസസ് പർവ്വത നിരകൾക്കിടയിൽ സ്ഥിതിചെയ്യുന്ന ദാരിയേൽ ചുരമാർഗത്തിലായിരുന്നു ക്വുർആനിൽ പറഞ്ഞ ദുൽക്വർനൈനിയുടെ കെട്ട് എന്നാണ് അനുമാനിക്കേണ്ടത്. الله اعلم

ഒരു സംഗതി ഇവിടെ ഓർമിക്കുന്നത് നന്ന്. പേർഷ്യൻ രാജാവായിരുന്ന സൈറസ്സാണ് ദുൽക്വർനൈനി എന്ന അഭിപ്രായക്കാർ, കെട്ടിന്റെ സ്ഥലം കാക്കസസിലായും, ഇസ്കന്തറാണ് ദുൽക്വർനൈനി എന്ന അഭിപ്രായക്കാർ കെട്ടിന്റെ സ്ഥാനം ബുഖാറാ പരിസരങ്ങളിലായും ഗണിച്ചുവരുന്നു. ഇതിന് രണ്ട് കാരണങ്ങളുണ്ട്: സുദീർഘവും ചരിത്ര പ്രധാനവുമായ ഒരു യാത്രക്ക്ശേഷമാണല്ലോ കെട്ട് നിർമിക്കപ്പെട്ടത്. അതോടുകൂടി ആ രാജ്യക്കാരുടെ ഭാഷ ദുൽക്വർനൈനിക്ക് അപരിചിതവുമായിരുന്നു. യൂനാൻ (ഗ്രീക്കു)കാരനായ ഇസ്ക്കന്തറിന് കാക്കസസ് പ്രാന്തങ്ങളും പേർഷ്യക്കാരനായ സൈറസിന് ബുഖാറാ പ്രദേശങ്ങളും വളരെയൊന്നും അപരിചിതമായിരിക്കുവാൻ തരമില്ല. ഇതാണതിന് കാരണമെന്ന് പറയാം. *(*)*

ഇനി, നമുക്ക് യഅ്ജൂജ്- മഅ്ജൂജിനെപറ്റി അൽപം ആലോചിക്കാം. ക്വിയാമത്ത്നാളിന്റെ അടുത്ത കാലത്ത് പെട്ടെന്ന് പ്രത്യക്ഷപെടുന്നവരും, ഏതോ ചില വികൃത സ്വഭാവത്തോട്കൂടിയവരുമായ ഒരു അജ്ഞാതവർഗമാണ് ഇവരെന്ന് പൊതുവിൽ പലരും ധരിച്ചുവരുന്നുണ്ട്. അടിസ്ഥാനരഹിതമായ ചില കഥകളും പുരാണേതിഹാസങ്ങളും ഈ വിഷയത്തിൽ ജനമദ്ധ്യേ പ്രചരിച്ചിട്ടുണ്ട്. ക്വുർആനിൽ അവരെപറ്റി പ്രസ്താവിച്ചത്– സൂ: അൽ കഹ്ഫിൽ– നാം കണ്ടുവല്ലോ. മറുനാടുകളിൽ, അക്രമം, കുഴപ്പം, കവർച്ച മുതലായവ നടത്തി അസമാധാനമുണ്ടാക്കിയിരുന്ന ഒരു കൂട്ടരായിരുന്നു അവർ. രണ്ടു

---

أكثر ما تقدم فى سد ذى القرنين مأخوذ عن ترجمان القرآن لمولانا أبى الكلام آزاد رحمه الله *(*)*

മലകളുടെ ഇടയ്ക്കുള്ള ഒരു മാർഗത്തിൽകൂടിയായിരുന്നു അവർ പ്രവഹിച്ചിരുന്നത്. ഒരു ഇരുമ്പ്ഭിത്തിമൂലം അത് ദുൽക്വർനൈനിയുടെ കൈക്ക് നിർത്തലാക്കപ്പെട്ടു. അല്ലാഹുവിന്റെ അനുഗ്രഹംകൊണ്ട് അവർ തൽക്കാലം തടയപ്പെട്ടു. എങ്കിലും അവർ വീണ്ടും വെളിക്ക്വരുന്ന ഒരു കാലമുണ്ട്. അന്ന് അവർ ആ കെട്ടിന് പുറത്ത്വരുന്നതും, ആ കെട്ട് തകർന്നുപോകുന്നതുമാണ് എന്നിങ്ങിനെ അദ്ദേഹം പ്രവചിക്കുകയും ചെയ്തു. ഇതെല്ലാം ക്വുർആനിൽ നിന്ന്തന്നെ നമുക്ക് വ്യക്തമായി മനസ്സിലാക്കുവാൻ കഴിഞ്ഞ താകുന്നു. നബി തിരുമേനിﷺയുടെ എത്രയോ മുമ്പ്തന്നെ ഇക്കൂട്ടർ നിലവിലുണ്ടായി രുന്നുവെന്ന് പറയേണ്ടതില്ല.

അൽകഹ്ഫ് 98 ൽ, ദുൽക്വർനൈനി പ്രവചിച്ച ആ നിശ്ചിത സമയം- കെട്ട് തരിപ്പ ണമാകുകയും അവർ പുറത്ത് വരുകയും ചെയ്യുന്ന സമയം- ഏതാണെന്ന് വ്യക്തമാക്ക പ്പെട്ടിട്ടില്ല. ഇതിനെസംബന്ധിച്ച് സൂഃ അൻബിയാഉ് 96 ൽ ഇപ്രകാരം കാണാം:-

حَتَّى إِذَا فُتِحَتْ يَأْجُوجُ وَمَأْجُوجُ وَهُمْ مِنْ كُلِّ حَدَبٍ يَنْسِلُونَ ۝ وَاقْتَرَبَ الْوَعْدُ الْحَقُّ فَإِذَا هِيَ شَاخِصَةٌ أَبْصَارُ الَّذِينَ كَفَرُوا..... الأنبياء

(അങ്ങനെ, യഅ്ജൂജും മഅ്ജൂജും തുറന്നുവിടപ്പെടുകയും- അവരാകട്ടെ, എല്ലാ കുന്നുകളിൽ കൂടിയും ഓടി വരുന്നതുമാണ്- യഥാർത്ഥമായ ആ വാഗ്ദാനസമയം അടു ത്തെത്തുകയും ചെയ്താൽ, അപ്പോൾ, അവിശ്വാസികളുടെ നേത്രങ്ങൾ (അന്തംവിട്ട്) തുറിച്ചു നോക്കിക്കൊണ്ടിരിക്കുന്നതാണ്.) യഥാർത്ഥമായ വാഗ്ദാനസമയം എന്ന് പറ ഞ്ഞത് ലോകാവസാന സമയമാകുന്നു. അതിന്റെ അവസരം അടുത്തു കൂടുമ്പോഴാണ് ഇവർ തുറന്നുവിടപ്പെടുന്നത്- അഥവാ പുറത്തുവരുന്നത്- എന്നത്രെ ഇതിൽനിന്ന് മന സ്സിലാകുന്നത്. (ഈ ആയത്തിന്റെ വിവരണം നോക്കുക.) ഒരിക്കൽ നബി തിരുമേനിﷺ ഇപ്രകാരം പറയുകയുണ്ടായി:-

ويل للعرب من شر قد اقترب فتح اليوم من ردم يأجوج ومأجوج مثل هذه وحلق بإصبعه الإبهام والتى تليها

സാരം: ആസന്നമായ ആപ ത്ത് നിമിത്തം അറബികൾക്ക് നാശം. യഅ്ജൂജ് മഅ്ജൂജിന്റെ കെട്ട് ഇന്ന് ഇത്രകണ്ടു തുറക്കപ്പെട്ടിരിക്കുന്നു. ഇത് പറഞ്ഞുകൊണ്ട് അവി ടുത്തെ പെരുവിരലും അതിന്റെ തൊട്ട വിരലും ചേർത്ത് ഒരു വട്ടകണ്ണിപോലെയാക്കി കാണിക്കുകയും ചെയ്തു. (ബുഖാരി) ഈ ക്വുർആൻ വചനവും, നബി വചനവും മുമ്പിൽ വെച്ചുകൊണ്ട്, ദുൽക്വർനൈനിയുടെ പ്രവചനം പുലർന്നു കഴിഞ്ഞിരിക്കുന്നുവോ, ഇല്ലേ? പുലർന്നു കഴിഞ്ഞുവെങ്കിൽ ഏതാണ് ഇക്കൂട്ടർ? എന്നാണ് നമുക്ക് ചിന്തിക്കുവാനുള്ളത്.

നൂഹ് നബി (അ)യുടെ മകനായ യാഫേഥി (**يافث**)ന്റെ സന്തതികളാണ് യഅ്ജൂജ് മഅ്ജൂജ് (Gog and Magog) എന്നതിൽ, മുഫസ്സിറുകൾക്കും ചരിത്രകാരന്മാർക്കുമിട യിൽ പറയത്തക്ക അഭിപ്രായവ്യത്യാസമില്ല. താർത്താരി വർഗക്കാർ (**التتر**) യഅ്ജൂജും, മുഗിളവർഗക്കാർ (**المغول**) മഅ്ജൂജും ആണെന്നും, രണ്ട് കൂട്ടരും തുർക്കി (**ترك**) വർഗ ത്തിൽ ഉൾപ്പെട്ടവരാണെന്നുമുള്ളതിലും ഭിന്നാഭിപ്രായമില്ല. ഈ വർഗങ്ങൾ- ഓരോ കാലത്തും ഓരോ സ്ഥലത്തുമായി- പല പേരിലും അറിയപ്പെട്ടിട്ടുണ്ട്. പൊതുവിൽ ഇവ രുടെ വാസസ്ഥലം ഉത്തരേഷ്യയാകുന്നു. തെക്കുഭാഗത്ത് തിബത്തും ചൈനയും തുടങ്ങി വടക്ക് ശാന്തസമുദ്രംവരെയും, പടിഞ്ഞാറ് തുർക്കിസ്ഥാൻവരെയും അത് നീണ്ടുകിട ക്കുന്നു. (ആസ്യാവൻകരയുടെ ഭൂപടങ്ങൾ നോക്കുക.)

കേവലം അപരിഷ്കൃതരും ക്രൂരസ്വഭാവികളുമായിരുന്ന ഇവരിൽ പല അവാന്തര വിഭാഗങ്ങളും, ഉപവർഗങ്ങളും ഉണ്ട്. മുൻകാലത്ത് മദ്ധ്യേഷ്യയിലെ പർവതപ്രാന്തങ്ങളിൽകൂടിയും, പല ചുരമാർഗങ്ങളിൽ കൂടിയും കടന്നുവന്നു ദക്ഷിണേന്ത്യൻ രാജ്യങ്ങളിൽ പലതും, കിഴക്കൻ യൂറോപ്പിൽപെട്ട പല രാജ്യങ്ങളും ഇവർ ആക്രമിച്ചു കൊണ്ടിരുന്നു. പലേടങ്ങളിലും കുടിയേറിപ്പാർക്കുകയും ചെയ്തു. ചൈനയിലും, പശ്ചിമേഷ്യയിലും അപ്രകാരം തന്നെ. അവർക്ക് ഇങ്ങോട്ട് കടന്നുവരുവാനുള്ള മാർഗങ്ങൾ പലതുണ്ടെന്ന് ഭൂപടങ്ങളിൽനിന്ന് മനസ്സിലാക്കാവുന്നതാകുന്നു. നബിﷺയുടെ കാലത്തോ, അതിന് ശേഷം ഹിജ്റഃ 7-ാം നൂറ്റാണ്ടുവരെയോ ഇവരുടെ പ്രവാഹങ്ങളും ആക്രമണങ്ങളും ഉണ്ടായതായി അറിയപ്പെടുന്നില്ല.

ഹിജ്റഃ 7-ാം നൂറ്റാണ്ടിന്റെ ആദ്യത്തിൽ, മദ്ധ്യേഷ്യയിലെ പീഠഭൂമികളിൽ കൂടിയും, പർവ്വതമാർഗങ്ങളിൽകൂടിയും മുഗിളവർഗക്കാരായ ചങ്കീസ്ഖാനും (جنكيز خان)സൈന്യവും ചൈനയെയും പല മുസ്‌ലിം രാജ്യങ്ങളെയും ആക്രമിച്ചു. ക്വുവാറസം *(*)* (خوارزم) സുൽത്താനായ ക്വുത്ബുദ്ദീനെ (قطب الدين) കീഴടക്കുകയും, ചരിത്രത്തിൽ ഇണകാണാത്തതും, മൃഗങ്ങളെപോലും ലജ്ജിപ്പിക്കുന്നതുമായ അനേകം അക്രമങ്ങൾ നടത്തുകയും ചെയ്തു. ഇതോടുകൂടി യഅ്ജൂജ് മഅ്ജൂജിന്റെ പ്രവാഹം ആരംഭിച്ചുകഴിഞ്ഞു. ചങ്കീസ്ഖാന്റെ ശേഷം തന്റെ പിൻഗാമികൾ റഷ്യൻ പ്രദേശങ്ങളിലും, റോമായിലും, ചൈനയിലും അക്രമങ്ങൾ നടത്തുകയുണ്ടായി. 'അന്ന് ചില വിഭാഗത്തെ ചില വിഭാഗക്കാരിൽ അലമറിയുന്നതായി നാം വിട്ടേക്കുന്നതാണ്' എന്ന് ഇവരെക്കുറിച്ച് 99-ാം വചനത്തിൽ അല്ലാഹു പ്രസ്താവിച്ചത് ഇവിടെ സ്മരണീയമാകുന്നു.

അനന്തരം, 7-ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ, ഇസ്‌ലാമീ ഖിലാഫത്തിന്റെ തലസ്ഥാനമായിരുന്ന ബഗ്ദാദ്നഗരം ഹലാക്കോ (هولاكو) പിടിച്ചടക്കി. അന്നത്തെ അബ്ബാസീഖലീഫയായ മുസ്തഅ്സ്വിമിനെ (المستعصم بالله) കൊന്നുകളഞ്ഞു. ഏഴ്ദിവസം രാജ്യമാസകലം കൊള്ളയും, കവർച്ചയും, വിവിധ അക്രമങ്ങളും നടത്തി. അനവധി രക്തപ്പുഴകളും ഒഴുക്കി. കണ്ണിൽപെട്ട ഗ്രന്ഥങ്ങളെല്ലാം ശേഖരിച്ചുടൈഗ്രീസ്നദിയിൽ കൊണ്ടുപോയിട്ടു. കുന്നുകൂടിക്കിടക്കുന്ന ആ ഗ്രന്ഥക്കെട്ടുകളെ പാലമാക്കിക്കൊണ്ട്, അതിന്മേൽകൂടി കുതിരപ്പട്ടാളത്തെ അവർ മാർച്ച് ചെയ്യിച്ചു. അബ്ബാസിയ്യാ ഖിലാഫത്ത് അതോടെ അസ്തമിക്കുകയും ചെയ്തു. ഇവർമൂലം മുസ്‌ലിം ലോകത്തിന് സംഭവിച്ച നഷ്ടം അവർണനീയവും, അപരിഹാര്യവുമത്രെ. ബഗ്ദാദും, ഇറാക്വും, പേർഷ്യയും അവർ അധീനപ്പെടുത്തി. എന്നാൽ ഭാഗ്യവശാൽ, ശാമിലും ഹിജാസിലും പ്രവേശിക്കുകയുണ്ടായില്ല. ഇത്രയും പറഞ്ഞതിൽ നിന്ന് യഅ്ജൂജ് മഅ്ജൂജ് ആരാണെന്നും, അവർ പുറത്തുവരുമെന്ന പ്രവചനം പുലർന്നുകഴിഞ്ഞുവെന്നും മനസ്സിലാക്കേണ്ടിയിരിക്കുന്നു. الله اعلم *(**)*

മുസ്‌ലിംകളെയും, മുസ്‌ലിം രാജ്യങ്ങളെയും ചങ്കീസ്ഖാൻ ഇത്രത്തോളം അക്രമിക്കുവാനുള്ള കാരണം, സുൽത്താൻ ക്വുത്ബുദ്ദീൻ അയാളുടെ ദൂതന്മാരെ കൊലപ്പെ

*(*) പടം 1 ൽ കാണാം.*

***(**) യഅ്ജൂജ് മഅ്ജൂജിന്റെ പുറപ്പാടിന്റെ തുടക്കം ആരംഭിച്ചുവെന്നർത്ഥം. കുട്ടത്തോടെയുള്ള യഥാർത്ഥ പുറപ്പാട്കാലാവസാനത്തിലായിരിക്കുന്നതാണ്. കാരണം ഇമാം മുസ്‌ലിം (റ) മുതലായവർ നവ്വാസുബ്നുസംആൻ (റ) വഴി ഉദ്ധരിച്ചിട്ടുള്ള*** ▸▸

ടുത്തിയതായിരുന്നു. അത് സംബന്ധിച്ച് ചങ്കീസ്ഖാന്‍ എഴുതി അയച്ച ചരിത്രപ്രസിദ്ധ മായ ഒരു കത്ത് മുസ്‌ലിംകള്‍ക്ക് എന്നെന്നേക്കും ഒരു പാഠമായിരിക്കേണ്ടതാകുന്നു. അതിലെ ചിന്താര്‍ഹമായ ചില ഭാഗങ്ങള്‍ ഇവിടെ ഉദ്ധരിക്കുന്നത് നന്നായിരിക്കും. മുക ളില്‍ പറഞ്ഞ വിഷയങ്ങളിലേക്ക് കുറച്ചുകൂടി വെളിച്ചം വീശുവാനും അത് ഉപകരിക്കും. കത്തിലെ വാചകങ്ങള്‍ ഇപ്രകാരമായിരുന്നു:-

'.......നിങ്ങള്‍ എന്റെ ആളുകളോട് ഇത്രയും ധിക്കാരം പ്രവര്‍ത്തിക്കുന്നതും. എന്റെ കച്ചവടവും ധനവും പിടിച്ചടക്കുന്നതും എന്തിനായിട്ടാണ്!? .....ഉറങ്ങിക്കിടക്കുന്ന കുഴപ്പ ങ്ങളെ വിളിച്ചുണര്‍ത്തുകയാണോ നിങ്ങള്‍!? ഒളിഞ്ഞുകിടക്കുന്ന ആപത്തുകളെ വെളിക്കു വരുത്തുകയാണോ!? ധനികന്മാര്‍ വിഡ്ഢിത്തം പ്രവര്‍ത്തിക്കുന്നതും, നിങ്ങളിലുള്ള

---

*ദീര്‍ഘമായ നബി വചനത്തില്‍ നിന്ന് കാലാവസാനത്തില്‍ ഈസാ നബി (അ) ആകാശത്ത്നിന്ന് ഇറങ്ങിവരുകയും, ദജ്ജാലിനെ കൊലപ്പെടുത്തുകയും ചെയ്ത തിനെത്തുടര്‍ന്നായിരിക്കും യഅ്ജൂജ് മഅ്ജൂജിന്റെ പുറപ്പാടുണ്ടാവുക എന്ന് വ്യക്ത മാകുന്നു. അതേസമയത്ത് കുഴപ്പങ്ങളെസംബന്ധിച്ച് വിവരിക്കുന്ന 'കിതാബുല്‍ ഫിതന്‍' (كتاب الفتن) എന്ന് ഖണ്ഡത്തില്‍പെട്ട രണ്ട് അദ്ധ്യായങ്ങളിലും മറ്റു ചില അദ്ധ്യായങ്ങളിലുമായി ഇമാംബുഖാരീ (റ) ഒന്നിലധികം പ്രാവശ്യം ഉദ്ധരിച്ച ഹദീ ഥാണ് (ويل للعرب من شرقد اقترب) (ആസന്നമായ ഒരു ആപത്ത്നിമിത്തം അറബി കള്‍ക്ക് നാശം!...) എന്ന് തുടങ്ങിയ മേല്‍കണ്ട നബിവചനം. ബുഖാരിയുടെ പ്രസിദ്ധ വ്യാഖ്യാനഗ്രന്ഥമായ 'ഫത്ഹുല്‍ബാരി'യില്‍ പ്രസ്തുത രണ്ട് അദ്ധ്യായങ്ങളിലും ഇമാം അസ്ക്വലാനീ (റ) ഈ ഹദീഥിന്റെ വിവരണമദ്ധ്യെ യഅ്ജൂജ് മഅ്ജൂജിന്റെ അണക്കെട്ട് തുറക്കപ്പെടുന്നതുസംബന്ധിച്ച് നല്‍കിയ വിവരങ്ങളും, പല മഹാന്മാ രില്‍നിന്നും അദ്ദേഹം ഉദ്ധരിച്ച ഉദ്ധരണികളും, അതോടൊപ്പം ക്വുര്‍ആന്‍ വ്യാഖ്യാ താക്കളും ഹദീഥ് വ്യാഖ്യാതാക്കളും യഅ്ജൂജ് മഅ്ജൂജിനെപറ്റി നല്‍കിയിട്ടുള്ള മറ്റുവിവരങ്ങളുംകൂടി പരിശോധിക്കുമ്പോള്‍ നമുക്ക് മനസ്സിലാകുന്നത് ഇതാണ്: യഅ്ജൂജ് മഅ്ജൂജിന്റെ കൂട്ടത്തോടെയുള്ള പുറപ്പാടിനെപറ്റിയാണ് ഈസാ നബി (അ)ന്റെ വരവിന്ശേഷം സംഭവിക്കുന്നതായി നവ്വാസ് (റ)ല്‍ നിന്നുള്ള ഹദീഥില്‍ പ്രസ്താവിച്ചിരിക്കുന്നത്. അതിന് മുമ്പ്തന്നെ അവരുടെ ഭാഗികമായ പുറപ്പാട് ഒന്നില ധികം പ്രാവശ്യം ഉണ്ടാകുന്നതിന് വിരോധമില്ലതാനും താര്‍ത്താരികളുടെ മേല്‍ ചൂണ്ടി ക്കാട്ടിയ പ്രവാഹവും, അറബികള്‍ക്കും മുസ്‌ലിംകള്‍ക്കും എതിരെയുണ്ടായ മറ്റു ചില കലഹങ്ങളും അവരുടെ ഭാഗികമായ പുറപ്പാടുകളില്‍ ഉള്‍പ്പെട്ടതാകുന്നു. ഈ നിലക്കാണ് താര്‍ത്താരികളുടെ പ്രവാഹത്തോട്കൂടി യഅ്ജൂജ് മഅ്ജൂജിന്റെ പുറപ്പാടിനെക്കുറിച്ചുള്ള പ്രവചനം പുലര്‍ന്നുകഴിഞ്ഞതായി ഇവിടെ പ്രസ്താവിച്ച ത്. നവ്വാസ് (റ)ന്റെ ഹദീഥില്‍ പറഞ്ഞത്പ്രകാരമുള്ള അവരുടെ കൂട്ടത്തോടെയുള്ള പുറപ്പാട് ക്വിയാമത്ത്നാളിന്റെ സമീപകാലത്ത് ഈസാ നബി (അ)ന്റെ വരവും ദജ്ജാലിന്റെ കൊലയും സംഭവിച്ചശേഷം വേറെത്തന്നെ ഉണ്ടായിരിക്കുന്നതുമാണ്.*

الله اعلم - *മുഹമ്മദ് അമാനി.*

﴿راجع فتح البارى فى كتاب الفتن باب قول النبى (ص) ويل للعرب من شرقد اقترب وباب يأجوج ومأجوج وغيرهما﴾

അബലന്മാരോട് ദുഷ്ടന്മാർ അനീതികാണിക്കുന്നതും തടയുവാൻ നിങ്ങളുടെ നബി നിങ്ങളോട് ഉപദേശിച്ചിട്ടില്ലേ!? നിങ്ങളുടെ ഉപദേഷ്ടാവ് നബി നിങ്ങളോട്: തുർക്കികൾ നിങ്ങളെ ഒഴിവാക്കി വിടുന്ന കാലത്തോളം നിങ്ങൾ അവരെ ഒഴിവാക്കിവിട്ടേക്കണം (اتركو الترك ماتركوكم) എന്ന് പറഞ്ഞിട്ടില്ലേ!? എന്തിനായിട്ടാണ് നിങ്ങൾ അയൽക്കാരെ ദ്രോഹിക്കുന്നത്?! അയൽക്കാരെപറ്റി നിങ്ങളുടെ നബിﷺ നിങ്ങളോട് വസ്വിയ്യത്ത് ചെയ്തിട്ടില്ലേ?! .....ഇതാ, യഅ്ജൂജ് മഅ്ജൂജിന്റെ ഭിത്തിക്കെട്ട് തുറക്കുംമുമ്പായി ഉണർന്നു കൊള്ളുക! ....അക്രമിക്കപ്പെട്ടവനെ ദൈവം സഹായിക്കും. എല്ലാ കുന്നിൻ പ്രദേശങ്ങളിൽകൂടിയും യഅ്ജൂജ് മഅ്ജൂജ് പാഞ്ഞിറങ്ങി വരുകതന്നെ ചെയ്യുന്നതാണ്. (وهم من كل حدب ينسلون)

അക്രമത്തിന്റെയും, ദൈവനിഷേധത്തിന്റെയും, പാരമ്പര്യം പുലർത്തിപ്പോന്ന ഉത്തരേഷ്യക്കാരുടെ പ്രവാഹത്തെയും വിക്രിയകളെയും ഇന്ന് ലോകം ഭീതിയോടെ ഉറ്റുനോക്കിക്കൊണ്ടിരിക്കുകയാണല്ലോ. കമ്മ്യൂണിസത്തിന്റെയും അതിന്റെ മാതൃരാജ്യമായ സോവ്യറ്റുനാട്ടിന്റെയും, അവയുടെ സഖ്യനാടുകളുടെയും ഭൂത-വർത്തമാനകാല സമ്പ്രദായങ്ങളെക്കുറിച്ചും, ഭാവികാലമോഹങ്ങളെക്കുറിച്ചും ഇന്ന് ആരെയും പറഞ്ഞറിയിക്കേണ്ടതില്ല. ലോകാവസാനദിവസം അല്ലാഹു എല്ലാവരെയും ഒരേ നിലയത്തിൽ ഒരുമിച്ചുകൂട്ടുന്നതാകുന്നു. ആദിവസം ഒരിക്കൽ പെട്ടെന്ന് സംഭവിക്കും. അതിന് മുമ്പ് എന്തെല്ലാം മാറ്റങ്ങളാണ് ഈ ഭൂമുഖത്തുണ്ടാവുക എന്ന് അല്ലാഹുവിനല്ലാതെ മറ്റാർക്കും അറിയില്ല.

മേൽപറഞ്ഞതിൽനിന്ന് ഗോഗ്മാഗോഗിന്റെ (യഅ്ജൂജ് മഅ്ജൂജിന്റെ) അധിവാസ സ്ഥലങ്ങളിൽ എവിടെയും മുസ്ലിംകളും സജ്ജനങ്ങളും ഇല്ലെന്നോ, അവിടെയുള്ളവരെല്ലാം അത്തരക്കാരാണെന്നോ ധരിക്കേണ്ടതില്ല. യോഗ്യന്മാരും, പണ്ഡിതന്മാരുമായ എത്രയോ സൽപുരുഷന്മാർ അവിടങ്ങളിൽ ഉണ്ടായിട്ടുണ്ട്. ഇപ്പോഴുമുണ്ട്- എനിയും ഉണ്ടാവുകയും ചെയ്തേക്കാം. الحمد لله

والله أعلم بالصواب

سورة مريم

# 19. സൂറതു മര്‍യം

മക്കയില്‍ അവതരിച്ചത് – വചനങ്ങള്‍ 98 – വിഭാഗം (റുകൂഉ്) 6

[വചനങ്ങള്‍ 99 ആക്കിയും ചിലര്‍ എണ്ണിയിട്ടുണ്ട്. 58-ാം വചനമായ സജദഃയുടെ ആയത്ത് മദനീ കാലഘട്ടത്തില്‍ അവതരിച്ചതാകുന്നു. ബാക്കി ഭാഗങ്ങളാണ് മക്കീ ഘട്ടത്തില്‍ അവതരിച്ചത്.]

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തില്‍.**

كٓهيعٓصٓ ﴿١﴾

**《1》 'കാഫ്- ഹാ- യാ- ഐന്‍- സ്വാദ്.'**

ذِكۡرُ رَحۡمَتِ رَبِّكَ عَبۡدَهُۥ زَكَرِيَّآ ﴿٢﴾

**《2》 നിന്റെ രക്ഷിതാവ് അവന്റെ അടിയാന്‍ സകരിയ്യാക്ക് ചെയ്ത അനുഗ്രഹത്തെക്കുറിച്ചുള്ള പ്രസ്താവനയാണ് (ഇത്.)**

---

《1》 كهيعص (ഉദ്ദേശ്യം അല്ലാഹുവിനറിയാം) 《2》 ذِكْرُ പ്രസ്താവിക്കുകയാണ്, പറയുകയാണ് رَحْمَةِ കാരുണ്യം, അനുഗ്രഹം رَبِّكَ നിന്റെ രക്ഷിതാവിന്റെ عَبْدَهُ തന്റെ അടിയാന് زَكَرِيَّا സകരിയ്യാക്ക്

---

ഈ സൂറത്തിലെ ഒന്നാം ആയത്തിലെന്നപോലെ, വേറെ ചില സൂറതുകളുടെ ആരംഭത്തിലും ഇപ്രകാരമുള്ള കേവലാക്ഷരങ്ങള്‍ കാണാവുന്നതാകുന്നു. ആകെ 29 അദ്ധ്യായങ്ങളിലാണ് അതുള്ളത്. ഈ അക്ഷരങ്ങള്‍കൊണ്ട് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത് എന്താണെന്ന് ഖണ്ഡിതമായി പറയുവാന്‍ നമുക്ക് സാധ്യമല്ല. സൂറതുകളുടെ പേരുകളാണെന്നും, ചില സൂചനാര്‍ത്ഥങ്ങളാണ് അവകൊണ്ട് ഉദ്ദേശ്യമെന്നും, അല്ലാഹുവിന്നും നബി ﷺ ക്കും ഇടയിലുള്ള ചില സ്വകാര്യ സൂചനകളാണെന്നും മറ്റും അഭിപ്രായങ്ങള്‍ പറയപ്പെട്ടിട്ടുണ്ട്. അല്ലാഹുവിനറിയാം. (കൂടുതല്‍ വിവരം സൂറതുല്‍ ബക്വറഃയുടെ ആരംഭത്തില്‍ കാണുക.)

إِذْ نَادَىٰ رَبَّهُۥ نِدَآءً خَفِيًّا ﴿٣﴾

﴾3﴿ (അതായത്) അദ്ദേഹം തന്റെ രക്ഷിതാവിനെ രഹസ്യമായി വിളിച്ചപ്പോൾ (പ്രാർത്ഥിച്ചപ്പോൾ);-

قَالَ رَبِّ إِنِّي وَهَنَ ٱلْعَظْمُ مِنِّي وَٱشْتَعَلَ ٱلرَّأْسُ شَيْبًا وَلَمْ أَكُنۢ بِدُعَآئِكَ رَبِّ شَقِيًّا ﴿٤﴾

﴾4﴿ അദ്ദേഹം (ഇങ്ങനെ) പറഞ്ഞു: 'എന്റെ റബ്ബേ! നിശ്ചയമായും ഞാൻ, എന്റെ എല്ലുകൾ ബലഹീനമായിരിക്കുന്നു; തല നരയാൽ കത്തിത്തിളങ്ങുകയും ചെയ്തിരിക്കുന്നു; നിന്നോട് പ്രാർത്ഥിച്ചതിൽ- എന്റെ റബ്ബേ- ഞാൻ ദുർഭാഗ്യവാനാവുകയുണ്ടായിട്ടുമില്ല!

وَإِنِّي خِفْتُ ٱلْمَوَٰلِيَ مِن وَرَآءِى وَكَانَتِ ٱمْرَأَتِي عَاقِرًا فَهَبْ لِي مِن لَّدُنكَ وَلِيًّا ﴿٥﴾

﴾5﴿ എന്റെ പിന്നീടുണ്ടാകുന്ന ബന്ധുകുടുംബങ്ങളെ (പിൻ തുടർച്ചക്കാരെ)ക്കുറിച്ച് ഞാൻ ഭയപ്പെടുന്നു; എന്റെ ഭാര്യ മച്ചിയായിരിക്കുകയുമാണ്. അതുകൊണ്ട്, നിന്റെ പക്കൽനിന്ന് ഒരു (നല്ല) ബന്ധുവെ (പിൻതുടർച്ചാവകാശിയെ) എനിക്ക് നീ ദാനം നൽകേണമേ!

يَرِثُنِي وَيَرِثُ مِنْ ءَالِ يَعْقُوبَ ۖ وَٱجْعَلْهُ رَبِّ رَضِيًّا ﴿٦﴾

﴾6﴿ എനിക്കും, യഅ്ക്വൂബ് കുടുംബത്തിനും അനന്തരാവകാശിയായിത്തീരുന്ന (ഒരു ബന്ധുവെ), അവനെ- എന്റെ റബ്ബേ- നീ ഒരു സുസമ്മതനാക്കുകയും ചെയ്യേണമേ!

---

﴾3﴿ إِذْنَادَىٰ അദ്ദേഹം വിളിച്ചപ്പോൾ, പ്രാർത്ഥിച്ചപ്പോൾ رَبَّهُ തന്റെ റബ്ബിനെ, രക്ഷിതാവിനെ نِدَاءً ഒരു വിളി, പ്രാർത്ഥന خَفِيًّا രഹസ്യമായ ﴾4﴿ قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ إِنِّي നിശ്ചയമായും ഞാൻ وَهَنَ ബലഹീനമായിരിക്കുന്നു الْعَظْمُ എല്ല് مِنِّي എന്നിലുള്ള (എന്റെ) وَاشْتَعَلَ കത്തിത്തിളങ്ങുകയും (വെളുത്തുപോകുകയും) ചെയ്തു الرَّأْسُ തല شَيْبًا നരയാൽ وَلَمْ أَكُنْ ഞാൻ ആയിട്ടുമില്ല بِدُعَائِكَ നിന്നോട് പ്രാർത്ഥിച്ചതിൽ رَبِّ എന്റെ റബ്ബേ شَقِيًّا ദുർഭാഗ്യവാൻ, പരാജിതൻ ﴾5﴿ وَإِنِّي നിശ്ചയമായും ഞാൻ خِفْتُ ഞാൻ ഭയപ്പെട്ടു, ഭയപ്പെടുന്നു الْمَوَالِيَ ബന്ധുകുടുംബങ്ങളെ, പിൻതുടർച്ചക്കാരെ مِنْ وَرَائِي എന്റെ പിറകിലുള്ള, ശേഷമുള്ള وَكَانَتِ ആകുകയും ചെയ്തിരിക്കുന്നു امْرَأَتِي എന്റെ ഭാര്യ, എന്റെ സ്ത്രീ عَاقِرًا വന്ധ്യ فَهَبْ അതുകൊണ്ട് ദാനം നൽകണേ لِي എനിക്ക് مِنْ لَدُنْكَ നിന്റെ പക്കൽനിന്ന് (നിന്റെ വകയായി) وَلِيًّا ഒരു ബന്ധുവെ (പിൻതുടർച്ചാവകാശിയെ) ﴾6﴿ يَرِثُنِي അവൻ എന്നെ അനന്തരമെടുക്കും وَيَرِثُ അനന്തരമെ

ടുക്കുകയും ചെയ്യുന്നു مِنْ آلِ يَعْقُوبَ യഅ്ക്വൂബിന്റെ കുടുംബത്തിൽനിന്ന് وَاجْعَلْهُ അവനെ ആക്കുകയും വേണമേ رَبِّ എന്റെ റബ്ബേ رَضِيًّا സുസമ്മതൻ, തൃപ്തൻ

---

സുലൈമാൻ നബി (അ)യുടെ സന്തതികളിൽപെട്ട ആളാണ് സകരിയ്യാ നബി (അ). അദ്ദേഹത്തിന് 75 ഓ 80 ഓ വയസ്സായി തല മുഴുവനും നരച്ചുവെളുത്തു കഴിഞ്ഞു. അദ്ദേഹത്തിന്റെ ഭാര്യ, ഈസാ നബി (അ)യുടെ മാതൃസഹോദരിയും, ഇംറാന്റെ (عِمْرَان) മകളും ആകുന്നു. അവർ ഇതേവരെ പ്രസവിച്ചിട്ടില്ല. തൗഹീദും, സത്യമതവും പ്രചരിപ്പിക്കുക എന്ന അദ്ദേഹത്തിന്റെ കൃത്യം തന്റെ മരണശേഷം നിർവഹിക്കുവാൻ തക്ക പിൻഗാമികളെ അദ്ദേഹം കാണുന്നില്ല. തന്റെ പിതാക്കളായിരുന്ന മുൻ പ്രവാചകൻമാർ മുതൽക്കേ തുടർന്നു വന്നതാണ് ഈ മഹൽ കൃത്യം. അത് തുടർന്നു നടത്തിക്കൊണ്ടിരിക്കുവാൻ ആളില്ലാതെ മുറിഞ്ഞുപോകുന്നതിലുള്ള വ്യസനം അദ്ദേഹത്തിന് മനസ്സമാധാനമില്ലാതാക്കിയിരിക്കുകയാണ്. ഇതല്ലാതെ, തനിക്കൊരു സന്താനമുണ്ടായിട്ടില്ലല്ലോ എന്ന വ്യസനമല്ല അദ്ദേഹത്തിനുള്ളത്. നിലവിലുള്ള തന്റെ കുടുംബങ്ങളാകട്ടെ, അദ്ദേഹം ഇഷ്ടപ്പെടുന്ന ആ നേർമാർഗത്തിൽ ചരിക്കുന്നവരായി അദ്ദേഹം കണ്ടതുമില്ല. അങ്ങനെ തനിക്കൊരു സന്താനം നൽകേണമേ എന്ന് അദ്ദേഹം അല്ലാഹുവിനോട് പ്രാർത്ഥിക്കുന്നു.

പ്രാർത്ഥന നടത്തിയത് ജനസദസ്സിൽ വെച്ചായിരുന്നില്ല. അദ്ദേഹത്തിന്റെ ബലഹീനതയും, പരിതഃസ്ഥിതിയും ആ പ്രാർത്ഥനയിൽ എടുത്തു പറയുകയും, നൽകപ്പെടുന്ന കുട്ടി നല്ലവനായിരിക്കണമെന്നുകൂടി അപേക്ഷിക്കുകയും ചെയ്തുകൊണ്ടാണ് അദ്ദേഹം അല്ലാഹുവിന്റെ മുമ്പിൽ താഴ്മ അർപ്പിക്കുന്നത്. എപ്പോഴും, ഏത് വിഷമാവസ്ഥയിലും അല്ലാഹുവിനോട് മാത്രമേ താൻ പ്രാർത്ഥിക്കാറുള്ളൂവെന്നും, അവയെല്ലാം തന്നെ സ്വീകരിക്കപ്പെട്ടിട്ടുണ്ടെന്നും, അത്പോലെ ഈ പ്രാർത്ഥനയും സ്വീകരിച്ചനുഗ്രഹിക്കണമെന്നും പ്രാർത്ഥനയിൽ സൂചിപ്പിച്ചിട്ടുണ്ട്. ഇത് സൽക്കർമങ്ങളെക്കൊണ്ടുള്ള ഇടതേട്ടത്തി (توسل)ന്റെ ഇനത്തിൽ ഉൾപ്പെട്ടതാകുന്നു. അതാ, അദ്ദേഹത്തിന്റെ ദുആ (دُعَاء) സ്വീകരിക്കപ്പെടുന്നു! അല്ലാഹു പറയുന്നു:-

يَٰزَكَرِيَّآ إِنَّا نُبَشِّرُكَ بِغُلَٰمٍ ٱسْمُهُۥ يَحْيَىٰ لَمْ نَجْعَل لَّهُۥ مِن قَبْلُ سَمِيًّا ﴿٧﴾

**﴾7﴿ 'ഹേ, സകരിയ്യാ! നിശ്ചയമായും നാം, നിനക്ക് ഒരു ആൺകുട്ടിയെക്കുറിച്ച് സന്തോഷവാർത്ത അറിയിക്കുന്നു; അവനു പേർ, 'യഹ്‌യാ' എന്നാകുന്നു;' അവനുമായി പേരൊത്ത ഒരാളെയും മുമ്പ് നാം ഉണ്ടാക്കിയിട്ടില്ല.'**

قَالَ رَبِّ أَنَّىٰ يَكُونُ لِى غُلَٰمٌ وَكَانَتِ ٱمْرَأَتِى عَاقِرًا وَقَدْ بَلَغْتُ مِنَ ٱلْكِبَرِ عِتِيًّا ﴿٨﴾

**﴾8﴿ അദ്ദേഹം പറഞ്ഞു: 'എന്റെ റബ്ബേ! എങ്ങനെയാണ് എനിക്കൊരു ആൺകുട്ടിയുണ്ടാവുക? എന്റെ ഭാര്യ മച്ചിയായിരിക്കുന്നു; ഞാൻ വാർദ്ധക്യത്താൽ വരൾച്ച പ്രാപിച്ചു കഴിഞ്ഞിരിക്കുന്നു.'**

قَالَ كَذَٰلِكَ قَالَ رَبُّكَ هُوَ عَلَيَّ هَيِّنٌ وَقَدْ خَلَقْتُكَ مِن قَبْلُ وَلَمْ تَكُ شَيْـًٔا ﴿٩﴾

**《9》 അവൻ [അല്ലാഹു] പറഞ്ഞു: (കാര്യം) അങ്ങനെത്തന്നെ; നിന്റെ റബ്ബ് പറയുന്നു: അത് എനിക്ക് ഒരു നിസ്സാര കാര്യമത്രെ; നീ യാതൊരുവസ്തുവും ആയിരുന്നില്ലാതിരിക്കെ- മുമ്പ്- നിന്നെ ഞാൻ സൃഷ്ടിച്ചുവല്ലോ.'**

《7》 يَازَكَرِيَّا ഹേ, സകരിയ്യാ إِنَّا നിശ്ചയമായും നാം نُبَشِّرُكَ നിനക്ക് നാം സന്തോഷവാർത്ത അറിയിക്കുന്നു بِغُلَامٍ ഒരു ആൺകുട്ടിയെ (ബാലനെ)ക്കുറിച്ച് اسْمُهُ അവന്റെ പേർ يَحْيَىٰ യഹ്‌യാ എന്നാണ് لَمْ نَجْعَل لَّهُ നാം ഉണ്ടാക്കിയിട്ടില്ല, ആക്കിയിട്ടില്ല لَهُ അവന് مِن قَبْلُ മുമ്പ് سَمِيًّا പേരൊത്തവനെ, തുല്യമായവനെ, നാമധാരിയെ 《8》 قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ أَنَّىٰ يَكُونُ എങ്ങനെയാണ് ഉണ്ടാവുക لِي എനിക്ക് غُلَامٌ ഒരു ആൺകുട്ടി وَكَانَتِ ആയിരിക്കുന്നു امْرَأَتِي എന്റെ ഭാര്യ, എന്റെ സ്ത്രീ عَاقِرًا മച്ചി, പ്രസവിക്കാത്തവൾ وَقَدْ بَلَغْتُ ഞാൻ എത്തിയിട്ടുമുണ്ട്, പ്രാപിച്ചിട്ടുമുണ്ട് مِنَ الْكِبَرِ വാർദ്ധക്യത്താൽ عِتِيًّا വരൾച്ച (ബലഹീനത) 《9》 قَالَ അവൻ പറഞ്ഞു كَذَٰلِكَ അങ്ങനെത്തന്നെ قَالَ رَبُّكَ നിന്റെ റബ്ബ് പറയുന്നു هُوَ അത് عَلَيَّ എനിക്ക് هَيِّنٌ നിസ്സാര കാര്യമാണ് وَقَدْ خَلَقْتُكَ നിന്നെ ഞാൻ സൃഷ്ടിച്ചിട്ടുണ്ടല്ലോ مِن قَبْلُ മുമ്പ് وَلَمْ تَكُ നീ ആയിരുന്നില്ല (എന്നിരിക്കെ) شَيْـًٔا ഒരു വസ്തുവും, യാതൊന്നും തന്നെ

തനിക്കൊരു ആൺകുട്ടി ഉണ്ടാകുവാൻ പോകുന്നുവെന്ന് അറിഞ്ഞപ്പോൾ സകരിയ്യാ നബി (അ)ക്ക് അൽഭുതം തോന്നി. അല്ലാഹുവിന് എല്ലാ കാര്യത്തിനും കഴിവുണ്ടെന്ന് അദ്ദേഹത്തിന് അറിയാം. അതുകൊണ്ട് തന്നെയാണ് അദ്ദേഹം ദുആ ചെയ്തതും. താനൊരു യുവാവായിരുന്ന കാലത്ത്പോലും പ്രസവിക്കാത്ത മച്ചിയായിരുന്ന ഭാര്യയും താനും ഇപ്പോൾ, അങ്ങേഅറ്റം വാർദ്ധക്യം പ്രാപിച്ചിരിക്കുകയാണ്. ആ സ്ഥിതിക്ക് വല്ല മാറ്റവും സംഭവിച്ചോ അതല്ല- പുതിയ ഭാര്യവഴിയോ, മറ്റേതെങ്കിലും തരത്തിലോ, എങ്ങനെയാണിത് സംഭവിക്കുക? ഇതറിയുവാൻ അദ്ദേഹത്തിന് വെമ്പലുണ്ടാകുക സ്വാഭാവികമാണല്ലോ. അല്ലാഹുവിൽനിന്നും ലഭിക്കുന്ന മറുപടി തനിക്ക് മനസ്സമാധാനത്തിനും മറ്റുള്ളവർക്ക് ചിന്തിക്കുവാനും ഉതകുകയും ചെയ്യും. അങ്ങനെ, മേൽകണ്ട ചോദ്യം ചോദിച്ചു. അല്ലാഹുവിന്റെ മറുപടിയാകട്ടെ, വളരെ അർത്ഥഗർഭവുമായിരുന്നു.

യഹ്‌യാ നബി (അ)യുടെ പേരിന്റെ അറബിയിലുള്ള ഉച്ചാരണ രൂപമാണ് 'യഹ്‌യാ' (يَحْيَى). വേദക്കാർ അദ്ദേഹത്തെ 'യോഹന്നാ' (يُوحَنا) എന്നാണ് വിളിച്ചു വരുന്നത്. 'പേരൊത്ത ഒരാളെയും നാം മുമ്പ് ഉണ്ടാക്കിയിട്ടില്ല' എന്ന് പറഞ്ഞതിൽനിന്ന് ഈ പേരുള്ള ഒരാൾ മുമ്പുണ്ടായിട്ടില്ലെന്ന് മനസ്സിലാകുന്നു. ഇത് അദ്ദേഹത്തിന്റെ ഒരു പ്രത്യേകതയായിരുന്നു. ചില വ്യാഖ്യാതാക്കൾ 'സമിയ്യൻ' (سَمِيا) എന്ന വാക്കിന് 'തുല്യൻ' അല്ലെങ്കിൽ 'സമൻ' എന്നും അർത്ഥം കൽപിച്ചിട്ടുണ്ട്. അപ്പോൾ, അക്കാലത്ത് അത്ര യോഗ്യനായ ഒരാൾ വേറെ ഇല്ലായിരുന്നു എന്ന് സാരമായിരിക്കുന്നതാണ്. അദ്ദേഹമാണെങ്കിൽ, അദ്ദേഹത്തിന്റെ ജീവിതകാലത്ത് യാതൊരു പാപവും ചെയ്യുകയാകട്ടെ, പാപം

ചെയ്യണമെന്ന് ഉദ്ദേശിക്കുകയാകട്ടെ ഉണ്ടായിട്ടില്ല താനും.

അല്ലാഹു നൽകിയ സന്തോഷവാർത്തയെ നന്ദിപൂർവം സ്മരിച്ചുകൊണ്ടിരിക്കുവാനും, നേരത്തെത്തന്നെ അത് കണ്ട് ആസ്വദിക്കുവാനും സകരിയ്യാ നബി (അ)ക്ക് ആഗ്രഹമായി:-

قَالَ رَبِّ ٱجْعَل لِّىٓ ءَايَةً ۚ قَالَ ءَايَتُكَ أَلَّا تُكَلِّمَ ٱلنَّاسَ ثَلَـٰثَ لَيَالٍ سَوِيًّا ﴿١٠﴾

**《10》 അദ്ദേഹം പറഞ്ഞു: 'എന്റെ റബ്ബേ! (എന്നാൽ,) നീ എനിക്ക് ഒരു ദൃഷ്ടാന്തം നിശ്ചയിച്ചു തരേണമേ?'**

**അവൻ [അല്ലാഹു] പറഞ്ഞു; 'ശരിയായ നിലയിൽ, മൂന്ന് രാത്രി [ദിവസം], നീ ജനങ്ങളോട് സംസാരിക്കുകയില്ലെന്നുള്ളതാണ് നിനക്ക് ദൃഷ്ടാന്തം.'**

فَخَرَجَ عَلَىٰ قَوْمِهِۦ مِنَ ٱلْمِحْرَابِ فَأَوْحَىٰٓ إِلَيْهِمْ أَن سَبِّحُوا۟ بُكْرَةً وَعَشِيًّا ﴿١١﴾

**《11》 അങ്ങനെ അദ്ദേഹം പ്രാർത്ഥനാ മണ്ഡപത്തിൽ നിന്ന് (പുറത്തുവന്നു) തന്റെ ജനങ്ങൾക്ക് പ്രത്യക്ഷപ്പെട്ടു; എന്നിട്ട്, 'നിങ്ങൾ രാവിലെയും, വൈകുന്നേരവും സ്തോത്രകീർത്തനം ചെയ്തുകൊള്ളുക' എന്ന് അവരുടെ നേരെ ആഗ്യംകാണിച്ചു. [സൂചന നൽകി.]**

---

《10》 قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ اجْعَلْ നീ നിശ്ചയിച്ചു തരേണമേ, ഏർപ്പെടുത്തിത്തരേണമേ لِي എനിക്ക് آيَةً ഒരു ദൃഷ്ടാന്തം, അടയാളം قَالَ അവൻ പറഞ്ഞു آيَتُكَ നിന്റെ ദൃഷ്ടാന്തം أَلَّا تُكَلِّمَ നീ സംസാരിക്കാതിരിക്കുക എന്നതാണ് النَّاسَ ജനങ്ങളോട്, മനുഷ്യരോട് ثَلَاثَ لَيَالٍ മൂന്ന് രാത്രി (ദിവസം) سَوِيًّا ശരിയായ നിലയിൽ 《11》 فَخَرَجَ അങ്ങനെ അദ്ദേഹം പുറപ്പെട്ടു, പ്രത്യക്ഷപ്പെട്ടു عَلَىٰ قَوْمِهِ തന്റെ ജനങ്ങൾക്ക്, ജനങ്ങളിൽ مِنَ الْمِحْرَابِ മിഹ്റാബിൽ നിന്ന്, പ്രാർത്ഥനാ മണ്ഡപത്തിൽ നിന്ന് فَأَوْحَىٰ എന്നിട്ട് അദ്ദേഹം ആംഗ്യം കാട്ടി, സൂചന നൽകി إِلَيْهِمْ അവർക്ക്, അവരോട് أَن سَبِّحُوا നിങ്ങൾ സ്തോത്രകീർത്തനം (തസ്ബീഹ്) ചെയ്തുകൊള്ളുക എന്ന് بُكْرَةً രാവിലെ, കാലത്ത് وَعَشِيًّا വൈകുന്നേരവും വൈകിയിട്ടും, സന്ധ്യാസമയത്തും

---

'ശരിയായ നിലയിൽ' എന്ന് അർത്ഥം പറഞ്ഞിട്ടുള്ളത് سَوِيًّا (സവിയ്യൻ) എന്ന പദത്തെ ഉദ്ദേശിച്ചാണ്. ഇത് രണ്ട് പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു; രോഗമോ അംഗവൈകല്യമോ കൂടാതെ ശരിക്ക് ആരോഗ്യവാനായിരിക്കെത്തന്നെ സകരിയ്യാ നബി (അ)ക്ക് മൂന്ന് ദിവസം സംസാരിക്കുവാൻ കഴിയാതെ വരുന്നതാണെന്നും, ശരിക്കും മൂന്ന് രാത്രി- മൂന്ന് ദിവസം- സംസാരിക്കുവാൻ കഴിയാതിരിക്കുമെന്നും. മറ്റൊരു വിധത്തിൽ

പറഞ്ഞാൽ: 'ശരിയായ നിലയിൽ' എന്ന സ്ഥിതിവിശേഷണം (حال) സകരിയ്യാ നബി (അ)യെ സംബന്ധിച്ചും രാത്രിയെ സംബന്ധിച്ചും ആയിരിക്കുവാൻ ഇടയുണ്ട് എന്ന് സാരം. ദിവസത്തെ ഉദ്ദേശിച്ചുകൊണ്ട് لَيْلَة (രാത്രി) എന്ന് പറയുക അറബിഭാഷയിൽ സാധാരണമാകുന്നു. അതുകൊണ്ടാണ് ഇതേ സംഭവത്തെപ്പറ്റി ആലുഇംറാൻ 41-ൽ 'മൂന്ന് ദിവസം' (ثَلاثة ايام) എന്നും പറഞ്ഞിരിക്കുന്നത്. مِحْرَاب (മിഹ്റാബ്) കൊണ്ട് ഇവിടെ ഉദ്ദേശ്യം സാധാരണ നമ്മുടെ ഇടയിൽ അറിയപ്പെടുന്ന തരത്തിലുള്ള മിഹ്റാബ് അല്ല. പള്ളികളിൽ ഇന്ന് പ്രചാരത്തിലുള്ള മിഹ്റാബ് നബി ﷺ ക്ക് ശേഷം ഉണ്ടായിത്തീർന്നതാകുന്നു. ക്രിസ്ത്യാനികളുടെ ആരാധനാസ്ഥലങ്ങളിൽ അതിലെ പുരോഹിതൻമാർക്കുവേണ്ടി പ്രത്യേകം ഉണ്ടാക്കപ്പെടുന്ന മണ്ഡപമാണ് ഇവിടെ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്.

സകരിയ്യാ (അ) പതിവ്പ്രകാരം ജനങ്ങളൊന്നിച്ച് പ്രാർത്ഥന നടത്തുവാൻ, അദ്ദേഹത്തിന്റെ പ്രത്യേക മണ്ഡപത്തിൽ നിന്ന് ഇറങ്ങിവന്നു നോക്കുമ്പോൾ, അദ്ദേഹത്തിന് സംസാരിക്കുവാൻ വയ്യാതായിരിക്കുന്നു. അതിനാൽ, താൻ കൂടാതെത്തന്നെ രണ്ടുനേരവും അത് നടത്തിക്കൊള്ളുവാൻ അദ്ദേഹം ആംഗ്യം മൂലം അവരോട് കൽപിച്ചു. അദ്ദേഹം ബൈത്തുൽ മുക്വദ്ദസ് പള്ളിയിലെ നേതാവായിരുന്നുവെന്നത് സ്മരണീയമാകുന്നു. മൂന്ന് ദിവസം ജനങ്ങളോടൊപ്പം സ്തോത്രകീർത്തനങ്ങളിൽ പങ്കെടുക്കാതിരുന്നത് സംസാരിക്കുവാൻ കഴിയാഞ്ഞതുകൊണ്ട് മാത്രം ആയിക്കൊള്ളണമെന്നില്ല; ആ ദിവസങ്ങളിൽ, അദ്ദേഹത്തിന് ഏകാന്തമായിക്കൊണ്ട് സ്തോത്രനമസ്കാരാദികർമങ്ങൾ ചെയ്യാനുണ്ടായത് കൊണ്ടായിരുന്നുവെന്നും വരാവുന്നതാണ്. അല്ലാഹുവിനറിയാം. ഏതായാലും, ഇസ്റാഈല്യർക്ക്- അവരാണല്ലോ അദ്ദേഹത്തിന്റെ ജനത- രാവിലെയും വൈകുന്നേരവും ചില പ്രാർത്ഥനാ നമസ്കാരങ്ങൾ നടത്തേണ്ടതുണ്ടായിരുന്നുവെന്ന് ഈ വചനത്തിൽ നിന്ന് നമുക്ക് മനസ്സിലാക്കാവുന്നതാകുന്നു.

സകരിയ്യാ നബി (അ)ക്ക് ലഭിച്ച സന്തോഷവാർത്ത അതാ, സാക്ഷാൽക്കരിക്കപ്പെടുന്നു! പുത്രൻ ജനിക്കുന്നു- സാധാരണ കുട്ടികളെപ്പോലെയല്ലാത്ത ഒരു പുത്രൻ! അല്ലാഹു പറയുന്നത് നോക്കുക;

يَٰيَحْيَىٰ خُذِ ٱلْكِتَٰبَ بِقُوَّةٍ ۖ وَءَاتَيْنَٰهُ ٱلْحُكْمَ صَبِيًّا ﴿١٢﴾

**﴾12﴿ 'ഹേ, യഹ്യാ! വേദഗ്രന്ഥം ബലമായി സ്വീകരിച്ചുകൊള്ളുക' (എന്നും നാം പറഞ്ഞു).**

**ശിശുവായിരിക്കുമ്പോൾ തന്നെ, നാം അവന് (വേദ) വിജ്ഞാനം നൽകുകയും ചെയ്തു;-**

وَحَنَانًا مِّن لَّدُنَّا وَزَكَوٰةً ۖ وَكَانَ تَقِيًّا ﴿١٣﴾

**﴾13﴿ നമ്മുടെ പക്കൽനിന്ന് അനുകമ്പയും, പരിശുദ്ധിയും (നൽകി); അവൻ ഒരു ഭക്തനും ആയിരുന്നു;**

وَبَرًّۢا بِوَٰلِدَيْهِ وَلَمْ يَكُن جَبَّارًا

**﴾14﴿ തന്റെ മാതാപിതാക്കൾക്ക് നന്മ ചെയ്യുന്നവനും (ആയിരുന്നു);**

عَصِيًّا ﴿١٤﴾

അനുസരണമില്ലാത്ത ക്രൂരനായിരുന്നതുമില്ല.

وَسَلَٰمٌ عَلَيْهِ يَوْمَ وُلِدَ وَيَوْمَ يَمُوتُ وَيَوْمَ يُبْعَثُ حَيًّا ﴿١٥﴾

﴾15﴿ അവൻ ജനിച്ച ദിവസവും, മരിക്കുന്ന ദിവസവും, ജീവനുള്ളവനായി എഴുന്നേൽപിക്കപ്പെടുന്ന ദിവസവും അവന് സലാം! [ശാന്തിയുണ്ട്.]

---

﴾12﴿ يَايَحْيَى ഹേ, യഹ്‌യാ خُذِ നീ സ്വീകരിക്കുക, എടുക്കുക الْكِتَابَ വേദഗ്രന്ഥം بِقُوَّةٍ ബലമായി, ശക്തിയോടെ وَآتَيْنَاهُ അവന് നാം കൊടുത്തു الْحُكْمَ വിജ്ഞാനം, യുക്തി, വിധി صَبِيًّا ശിശുവായിരിക്കുമ്പോൾ ﴾13﴿ وَحَنَانًا അനുകമ്പയും, ദയയും مِنْ لَدُنَّا നമ്മുടെ പക്കൽനിന്ന് وَزَكَاةً പരിശുദ്ധിയും وَكَانَ അവൻ ആയിരുന്നുതാനും تَقِيًّا ഭക്തൻ, ഭയഭക്തിയുള്ളവൻ, സൂക്ഷ്മതയുള്ളവൻ ﴾14﴿ وَبَرًّا നന്മ ചെയ്യുന്നവനും بِوَالِدَيْهِ തന്റെ മാതാപിതാക്കൾക്ക് وَلَمْ يَكُنْ അവൻ ആയിരുന്നതുമില്ല جَبَّارًا ക്രൂരൻ, നിഷ്ഠൂരൻ, ഡംഭുകാരൻ, കഠിനൻ عَصِيًّا അനുസരണമില്ലാത്തവനായ, വിപരീതം ചെയ്യുന്ന ﴾15﴿ وَسَلَامٌ ശാന്തി, സലാം عَلَيْهِ അവന് (ഉണ്ട്, ഉണ്ടാവട്ടെ) يَوْمَ وُلِدَ അവൻ ജനിച്ച ദിവസം وَيَوْمَ يَمُوتُ അവൻ മരിക്കുന്ന ദിവസവും وَيَوْمَ يُبْعَثُ എഴുന്നേൽപിക്കപ്പെടുന്ന (മരണാനന്തരം ജീവിപ്പിക്കപ്പെടുന്ന) ദിവസവും حَيًّا ജീവനുള്ളവനായിക്കൊണ്ട്

---

വേദഗ്രന്ഥം എന്ന് പറഞ്ഞത് തൗറാത്തിനെ ഉദ്ദേശിച്ചാകുന്നു. ഈസാ നബി (അ)യുടെ മുമ്പ് മതനിയമ ഗ്രന്ഥമായി നിലവിലുണ്ടായിരുന്നത് അതായിരുന്നു. വേദഗ്രന്ഥം മനസ്സിലാക്കുവാനും, ജനങ്ങളെ ഉപദേശിക്കുവാനും വേണ്ടുന്ന കഴിവും പ്രാപ്തിയും അദ്ദേഹത്തിന് ചെറുപ്പത്തിൽതന്നെ അല്ലാഹു പ്രദാനം ചെയ്തു. വളരെ സൽസ്വഭാവിയും, സൽഗുണസമ്പൂർണ്ണനുമായിരുന്നു അദ്ദേഹം.

حُكْم (ഹുക്മ്) എന്ന പദത്തിനാണ് നാം ഇവിടെ 'വിജ്ഞാനം' എന്ന് അർത്ഥം കൽപിച്ചത്. നീതിബോധം, വിധി എന്നും മറ്റും അതിന് അർത്ഥം പറയപ്പെട്ടിരിക്കുന്നു. പ്രവാചകത്വമാണ് ഇവിടെ അതുകൊണ്ട് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതെന്നും, അദ്ദേഹം മൂന്നോ, അല്ലെങ്കിൽ ഏഴോ വയസ്സുള്ളപ്പോൾ തന്നെ പ്രവാചകനായി നിയോഗിക്കപ്പെട്ടിട്ടുണ്ടെന്നും ചില ക്വുർആൻ വ്യാഖ്യാതാക്കൾ പറഞ്ഞിരിക്കുന്നു. ഇത് ശരിയാണെങ്കിൽ, യഹ്‌യാ നബി (അ)യുടെ ഒരു പ്രത്യേകതയാണ് അത് എന്ന കാര്യത്തിൽ സംശയമില്ല. ഏതായാലും ശൈശവം മുതൽക്കുതന്നെ അദ്ദേഹം അസാധാരണ ഗുണസമ്പന്നനും, ആരാധനാനിമഗ്നനുമായിരുന്നുവെന്ന് തീർച്ചയാകുന്നു.

ഈസാ നബി (അ)യുടെ ജനനകഥ വിശദമായി വിവരിച്ചിട്ടുള്ള ഒരു അദ്ധ്യായമാണ് ഈ സൂറത്ത്. അദ്ദേഹത്തിന്റെ വിഷയത്തിൽ ക്രിസ്ത്യാനികൾ കെട്ടിയുണ്ടാക്കിയ അതിര് കവിഞ്ഞ പല വാദങ്ങളെയും, ജൂതൻമാരുടെ പല വ്യാജപ്രസ്താവനകളെയും ഖണ്ഡിച്ചുകൊണ്ട് സംഭവത്തിന്റെ യഥാർത്ഥരൂപം അല്ലാഹു ഈ സൂറത്തിൽ തുടർന്നു വിവരിക്കുന്നുണ്ട്. അതിനോട് ബന്ധപ്പെട്ട ഒരു സംഭവമാണ് യഹ്‌യാ നബി (അ)യുടെയും, അവർ തമ്മിൽ കുടുംബ ബന്ധമുള്ളത്പോലെത്തന്നെ, ദൗത്യനിർവഹണ കാര്യത്തിലും

ബന്ധമുണ്ടായിരുന്നു. ഈസാ (അ)ന്റെ പ്രബോധനത്തിന് വഴി തെളിയിക്കുന്ന ഒരു മുന്നോടിയായിട്ടാണ് യഹ്‌യാ (അ)ന്റെ ആഗമനം ഉണ്ടായിട്ടുള്ളത്. മാത്രമല്ല, സൂറഃ ആലു ഇംറാനിൽ അല്ലാഹു വ്യക്തമാക്കിയിട്ടുള്ളത്പോലെ, ഈസാ നബി (അ)യുടെ മാതാവിനെ സംരക്ഷിച്ചുവന്നതും സകരിയ്യാ നബി (അ) ആയിരുന്നു. മാതാവിന്റെ പ്രാർത്ഥനാഫലമായി മർയമിൽ പ്രത്യക്ഷപ്പെട്ട ചില ദൃഷ്ടാന്തങ്ങൾ സകരിയ്യാ നബി (അ)ക്ക് ആവേശം നൽകുകയുണ്ടായി. മക്കളില്ലാതിരുന്ന അദ്ദേഹത്തിന് സത്യപ്രബോധനം നടത്തുന്നതിൽ തന്റെ പിൻതുടർച്ചക്കാരനായി വരത്തക്ക ഒരു മകനുണ്ടായിക്കാണുവാൻ അതിയായ ആഗ്രഹം തോന്നുകയും ചെയ്തു. എന്നിട്ടാണ് അദ്ദേഹം മുകളിൽ പറഞ്ഞ പ്രകാരം ദുആ ചെയ്തത്. ഇങ്ങനെ, പല നിലക്കും പരസ്പരബന്ധമുള്ള രണ്ട് സംഭവ കഥകളാണ് യഹ്‌യാ നബിയുടെതും, ഈസാ നബിയുടെതും. عَلَيْهِما السلام

മുശ്‌രിക്കുകളുടെ മർദ്ദനം നിമിത്തം മക്കയിൽനിന്ന് ചില സ്വഹാബികൾ അബിസീനിയാ (**حبشة**)യിലേക്ക് ഹിജ്‌റഃ പോകുകയും, നജ്ജാശീ (നെഗാശീ) രാജാവിനെ അഭയം പ്രാപിക്കുകയും ഉണ്ടായല്ലോ. അവർ അവിടെ താമസിച്ചുകൊണ്ടിരിക്കുന്ന കാലത്ത് അവരെ തങ്ങൾക്ക് വിട്ടുകിട്ടണമെന്ന് അപേക്ഷിച്ചുകൊണ്ടും, മുസ്‌ലിംകളുടെ മേൽ പല അപവാദങ്ങളും ആരോപിച്ചുകൊണ്ടും ക്വുറൈശികളുടെ ഒരു നിവേദകസംഘം നജ്ജാശീ രാജാവിനെ സമീപിക്കുകയുണ്ടായി. ഈ അവസരത്തിൽ രാജാവ് ആ സ്വഹാബികളെ വിളിപ്പിച്ച് പലതും അന്വേഷിക്കുകയുണ്ടായി. രാജാവ് ക്രിസ്ത്യാനിയായിരുന്നു. അദ്ദേഹവുമായുണ്ടായ സംഭാഷണത്തിൽ ജഅ്ഫറുബ്നു അബീത്വാലിബ് (**جَعفَر بن ابى طَالب - رض**) രാജാവിന് സൂറത്ത് മർയം ഓതിക്കേൾപ്പിച്ചു. രാജാവ് സംതൃപ്തനാവുകയും, ഇസ്‌ലാം സ്വീകരിക്കുകയും ഉണ്ടായി. ഈസാ (അ)യെക്കുറിച്ച് 'ഇൻജീലി'ൽ അദ്ദേഹം കണ്ടതിനോട് ക്വുർആൻ യോജിച്ചിട്ടുണ്ടെന്ന് അദ്ദേഹം പ്രസ്താവിക്കുകയും ചെയ്തു. എന്നാൽ, ഇന്ന് നമുക്ക് ബൈബ്ളുകളിൽ കാണുവാൻ കഴിയുന്ന ഇൻജീലുകൾ (സുവിശേഷങ്ങൾ) അന്നത്തേതിൽനിന്നും കേവലം വ്യത്യസ്ത രൂപത്തിലാണുള്ളതെന്ന കാര്യം നിസ്സംശയമാണ്. എന്നിരുന്നാലും, യഹ്‌യാ നബി (അ)യുടെ ജനനകഥയിൽ ഇന്നത്തെ ഇൻജീലും ഏറെക്കുറെ ക്വുർആനുമായി യോജിച്ചുകാണാം. അതിലെ ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കുന്നത് സന്ദർഭോചിതമായിരിക്കും:-

'യഹൂദ്യാ *(*)* രാജാവായ ഹെറോദാവി *(**)*ന്റെ കാലത്ത് അബീയാക്കൂറിൽ സെഖര്യാവ് എന്ന് പേരുള്ളൊരു പുരോഹിതൻ ഉണ്ടായിരുന്നു. അവന്റെ ഭാര്യ അഹ്‌റോ *(***)*ന്റെ പുത്രന്മാരിൽ ഒരുത്തിയായിരുന്നു. അവൾക്ക് എലിശബേത്ത് എന്നു പേർ, ഇരുവരും ദൈവസന്നിധിയിൽ നീതിയുള്ളവരും, കർത്താവിന്റെ സകല കൽപനകളിലും ന്യായങ്ങളിലും കുറ്റമില്ലാത്തവരായി നടക്കുന്നവരും ആയിരുന്നു. എലിശബത്ത് മച്ചിയാകകൊണ്ട് അവർക്ക് സന്തതികളില്ലാഞ്ഞു; ഇരുവരും വയസ്സ് ചെന്നവരുമായിരുന്നു.... പൌരോഹിത്യ മര്യാദപ്രകാരം, കർത്താവിന്റെ മന്ദിരത്തിൽ ചെന്ന് ധൂമം കാട്ടുവാൻ അവന് നറുക്ക് വന്നു, അപ്പോൾ കർത്താവിന്റെ ദൂതൻ ധൂമപീഠത്തിന്റെ വലഭാഗത്ത് വന്നു നിൽക്കുന്നവനായിട്ട് അവനു പ്രത്യക്ഷമായി...... ദൂതൻ അവനോട് പറഞ്ഞത്:

---

***(*) യഹൂദ്യാ പടം 3 ൽ കാണാം. (**) ഹിറോദോത്തസ് هيرِ دوتس (***) ഈ അഹ്‌റോൻ اهرون അക്കാലത്തുള്ള ഒരാളാകുന്നു. മൂസാ (അ)ന്റെ സഹോദരൻ ഹാറൂൻ (അ) അല്ല. 28-ാം വചനത്തിൽ വരുന്ന ഹാറൂൻ ഇദ്ദേഹമാണെന്ന് ചിലർക്ക് അഭിപ്രായമുണ്ട്.***

'സെഖര്യാവേ, ഭയപ്പെടേണ്ടാ, നിന്റെ പ്രാർത്ഥനക്ക് ഉത്തരമായി നിന്റെ ഭാര്യ എലിശബേത്ത് നിനക്ക് ഒരു മകനെ പ്രസവിക്കും; അവന് 'യോഹന്നാൻ' എന്ന് പേരിടണം. നിനക്ക് സന്തോഷവും ഉല്ലാസവും ഉണ്ടാകും. അവന്റെ ജനനത്തിൽ പലരും സന്തോഷിക്കും. അവൻ കർത്താവിന്റെ സന്നിധിയിൽ വലിയവൻ ആകും. വീഞ്ഞും മദ്യവും കുടിക്കുകയില്ല. അമ്മയുടെ ഗർഭത്തിൽവെച്ചുതന്നെ പരിശുദ്ധാത്മാവുകൊണ്ട് നിറയും. അവൻ യിസ്റായേൽ മക്കളിൽ പലരെയും അവരുടെ ദൈവമായ കർത്താവിങ്കലേക്ക് തിരിച്ചുവരുത്തും.......'

'സെഖര്യാവ് ദൂതനോട്: 'ഇത് ഞാൻ എന്തൊന്നിനാൽ അറിയും? ഞാൻ വൃദ്ധനും എന്റെ ഭാര്യ വയസ്സുചെന്നവളുമല്ലോ' എന്ന് പറഞ്ഞു. ദൂതൻ അവനോട്: 'ഞാൻ ദൈവസന്നിധിയിൽ നിൽക്കുന്ന ഗബ്രിയേൽ *(*)* ആകുന്നു: നിന്നോട് സംസാരിപ്പാനും, ഈ സദ്വർത്തമാനം നിന്നോട് അറിയിപ്പാനും എന്നെ അയച്ചിരിക്കുന്നു. തക്കസമയത്ത് നിവൃത്തി വരുവാനുള്ള എന്റെ ഈ വാക്ക് വിശ്വസിക്കായ്കകൊണ്ട് അത് സംഭവിക്കുംവരെ നീ സംസാരിപ്പാൻ കഴിയാതെ മൌനമായിരിക്കും' എന്ന് ഉത്തരം പറഞ്ഞു. ജനം സെഖര്യാവിനായി കാത്തിരുന്നു......... അവൻ പുറത്തു വന്നാറെ, അവരോട് സംസാരിപ്പാൻ കഴിഞ്ഞില്ല...... അവൻ അവർക്ക് ആംഗ്യം കാട്ടി......' (ലൂക്കോസ്: 1 ൽ 5- 23)

ജിബ്രീൽ (അ) വന്ന് സുവിശേഷം അറിയിച്ചപ്പോൾ അത് വിശ്വസിക്കാത്തതിന്റെ പേരിലാണ് സകരിയ്യാ നബി (അ)ക്ക് സംസാരിക്കുവാൻ കഴിയാതെവന്നതെന്നാണല്ലോ ഇൻജീലിൽ കണ്ടത്. ഇത് ക്വുർആൻ പറഞ്ഞതിന് എതിരാണെന്ന് വ്യക്തമാണ്. അതുകൊണ്ട് അത് നമുക്ക് അവഗണിക്കാം. യഹ്‌യാ നബി (അ)യുടെ കഥയിൽ നിന്ന് താഴെ പറയുന്ന കാര്യങ്ങൾ മനസ്സിലാക്കുവാൻ സാധിക്കും:-

(1) അല്ലാഹുവിന്റെ ശക്തിമാഹാത്മ്യവും, കാരുണ്യവും അതിരറ്റതാകുന്നു. ഏത് സന്ദിഗ്ധഘട്ടത്തിലും നാം നിരാശപ്പെടരുത്. നാം ചെയ്യേണ്ടത് നമ്മുടെ കഴിവനുസരിച്ച് ചെയ്യുകയും, അതിനപ്പുറമുള്ളതിലെല്ലാം അവനോട് പ്രാർത്ഥിക്കുകയും ചെയ്യണം. ഹൃദയസാന്നിധ്യത്തോടും, ഭക്തിയാദരവോടുംകൂടി ചെയ്യുന്ന പ്രാർത്ഥന അല്ലാഹു പാഴാക്കുകയില്ല.

(2) സാധാരണ പ്രകൃതിനിയമങ്ങൾക്ക് അതീതമായി ചില സംഭവങ്ങൾ അല്ലാഹു ഈ ലോകത്ത് വെളിപ്പെടുത്തിയേക്കാവുന്നതാണ്.

(3) രഹസ്യമായി നടത്തുന്ന പ്രാർത്ഥന പ്രത്യേക ഫലം ചെയ്യുന്നതാകുന്നു. നമ്മുടെ എല്ലാ സ്ഥിതിഗതികളും അല്ലാഹു ശരിക്ക് അറിയുന്നവനാണെങ്കിലും നമ്മുടെ സാധുത്വവും അശക്തിയും സമ്മതിക്കുകയെന്ന നിലക്ക് പ്രാർത്ഥനയിൽ അത് വിസ്തരിച്ചു പറയുന്നത് നല്ലതാകുന്നു. ഹൃദയസാന്നിധ്യത്തോടും, നിഷ്കളങ്കതയോടും കൂടിയായിരിക്കണം പ്രാർത്ഥന. രഹസ്യമായ പ്രാർത്ഥന ഇതിന് കൂടുതൽ ഉതകുന്നു.

(4) സന്താനങ്ങൾക്ക് നല്ലതും പുതിയതുമായ പേരുകൾ വെക്കുകയാണ് വേണ്ടത്. പേരിന്റെ ഉദ്ദേശ്യം തന്നെ, തിരിച്ചറിയുകയാണല്ലോ. അടുത്തടുത്ത സ്ഥലങ്ങളിൽ ഒരേ പേർ ഒന്നിലധികം ആളുകൾക്ക് ഉണ്ടാകുന്ന പക്ഷം ഈ ഉദ്ദേശ്യത്തിന് കോട്ടം പറ്റുന്നു. നല്ല അർത്ഥം ദ്യോതിപ്പിക്കുന്ന പേരിടുന്നതിനെ നബിﷺ വളരെ പ്രോത്സാഹിപ്പിച്ചിട്ടുള്ളതായി ഹദീഥുകളിലും കാണാം.

---

* *എന്ന മലക്ക്* جبريل عليه السلام

(5) മക്കളുടെ നന്മക്കുവേണ്ടി മാതാപിതാക്കൾ ദുആ ചെയ്യേണ്ടതാകുന്നു.

(6) മാതാപിതാക്കൾക്ക് നന്മചെയ്യുക എന്നത് മക്കളുടെ– അവർ എത്ര യോഗ്യൻമാരായാലും ശരി– പ്രധാന കടമയും, മഹത്തായ പുണ്യകർമവുമാകുന്നു.

(7) പൊതുപ്രവർത്തനത്തിലും, സമുദായസേവനത്തിലും ഏർപ്പെടുന്ന ആൾ പൊതുജനസമ്മതനായിരിക്കേണ്ടതാകുന്നു.

യഹ്‌യാ നബി (അ)ക്ക് ശൈശവത്തിൽ തന്നെ വേദഗ്രന്ഥം കൈകാര്യം ചെയ്യാനുള്ള പരിപക്വതയും, കല്പനയും നൽകിയതിനെത്തുടർന്ന് അല്ലാഹു അദ്ദേഹത്തെപ്പറ്റി എടുത്തുപറഞ്ഞിട്ടുള്ള ചില പ്രത്യേകതകളും കൂടി നാം ശ്രദ്ധിക്കേണ്ടതുണ്ട്: (1) അദ്ദേഹത്തിന് വിജ്ഞാനം നൽകി (2) അല്ലാഹുവിങ്കൽ നിന്നുള്ള പ്രത്യേക അനുകമ്പ ലഭിച്ചു. അദ്ദേഹം ജനങ്ങളോട് വളരെ കനിവും, അനുകമ്പയും ഉള്ള ആളായിരുന്നു. (3) പാപങ്ങളിൽ നിന്നും, മാന്യമല്ലാത്ത കാര്യങ്ങളിൽ നിന്നും അദ്ദേഹത്തിന് പരിശുദ്ധി നൽകിയിരുന്നു. (4) അദ്ദേഹം പാപം ചെയ്യാൻ ഉദ്ദേശിക്കുകപോലും ചെയ്യാതെ, അല്ലാഹുവിന്റെ സകല നിയമനിർദ്ദേശങ്ങളും ശരിക്ക് അനുസരിച്ചിരുന്നു. (5) അദ്ദേഹം മാതാപിതാക്കൾക്ക് വളരെ നന്മ ചെയ്യുന്ന ആളായിരുന്നു. (6) ഡംഭ്, അഹംഭാവം, ക്രൂരത, കാഠിന്യം ആദിയായ സ്വഭാവദോഷങ്ങളില്ലാത്ത സൗമ്യശീലനും, അനുസരണശീലനുമായിരുന്നു.

## വിഭാഗം – 2

وَٱذْكُرْ فِى ٱلْكِتَـٰبِ مَرْيَمَ إِذِ ٱنتَبَذَتْ مِنْ أَهْلِهَا مَكَانًا شَرْقِيًّا ﴿١٦﴾

**﴾16﴿ (നബിയേ) വേദഗ്രന്ഥത്തിൽ മർയമിനെക്കുറിച്ചും പ്രസ്താവിക്കുക: അവൾ തന്റെ സ്വന്തക്കാരിൽ നിന്ന്, കിഴക്കുഭാഗത്തുള്ള ഒരു സ്ഥലത്ത് വിട്ടു (മാറി) താമസിച്ചപ്പോൾ;**

فَٱتَّخَذَتْ مِن دُونِهِمْ حِجَابًا

**﴾17﴿ അങ്ങനെ, അവൾ അവരിൽനിന്ന് (മറയത്തക്ക) ഒരു മറ സ്വീകരിച്ചു:**

فَأَرْسَلْنَآ إِلَيْهَا رُوحَنَا فَتَمَثَّلَ لَهَا بَشَرًا سَوِيًّا ﴿١٧﴾

**അപ്പോൾ, നാം അവളുടെ അടുക്കലേക്ക് നമ്മുടെ ആത്മാവിനെ [ജിബ്‌രീലിനെ] അയച്ചു; എന്നിട്ട്, അദ്ദേഹം ശരിയായ ഒരു മനുഷ്യനായി അവൾക്ക് രൂപപ്പെട്ടു.**

---

﴾16﴿ وَٱذْكُرْ പ്രസ്താവിക്കുക, പറയുക فِى ٱلْكِتَـٰبِ വേദഗ്രന്ഥത്തിൽ (ക്വുർആനിൽ) مَرْيَمَ മർയമിനെക്കുറിച്ച് إِذِ ٱنتَبَذَتْ അവൾ വിട്ടുമാറി താമസിച്ചപ്പോൾ, വിട്ടുപോയപ്പോൾ مِنْ أَهْلِهَا അവളുടെ സ്വന്തക്കാരിൽ (കുടുംബത്തിൽ, ആൾക്കാരിൽ)നിന്ന് مَكَانًا ഒരു സ്ഥലത്ത് شَرْقِيًّا കിഴക്ക് ഭാഗത്തുള്ള ﴾17﴿ فَٱتَّخَذَتْ എന്നിട്ട് അവൾ സ്വീകരിച്ചു, ഏർപ്പെടുത്തി مِن دُونِهِمْ അവരിൽ നിന്ന് حِجَابًا ഒരു മറ فَأَرْسَلْنَا അപ്പോൾ നാം അയച്ചു إِلَيْهَا അവ

ളുടെ അടുക്കലേക്ക് رُوحَنَا നമ്മുടെ ആത്മാവിനെ فَتَمَثَّلَ എന്നിട്ട് അദ്ദേഹം രൂപപ്പെട്ടു, പ്രത്യക്ഷപ്പെട്ടു لَهَا അവൾക്ക് بَشَرًا ഒരു മനുഷ്യനായി سَوِيًّا ശരിയായ (സാധാരണപോലുള്ള)

---

മർയം (അ) ചെറുപ്പം മുതൽക്കേ ബൈത്തുൽമുക്വദ്ദസിലെ പരിചാരികയായിരുന്നു. അവർ കിഴക്കുഭാഗത്തായി ഒരിടത്ത് ഏകാന്തവാസം സ്വീകരിച്ചപ്പോഴായിരുന്നു ജിബ്‌രീൽ (അ) പ്രത്യക്ഷപ്പെട്ടത്. സകരിയ്യാ നബി (അ)യുടെ ഭാര്യ ഗർഭം ധരിച്ചതിന്റെ ആറാം മാസത്തിലാണ് ഇത് ഉണ്ടായതെന്നും, മർയം (അ) അന്ന് സ്വപിതാവിന്റെ രാജ്യമായ നസറേത്ത് *(*)* എന്ന ഗലീലാ (الناصرية اوجليليا) പട്ടണത്തിലായിരുന്നുവെന്നും, ലൂക്കോസിന്റെ സുവിശേഷം (1:26) പറയുന്നു. **الله اعلم**

'നമ്മുടെ ആത്മാവ്' (رُوحَنَا) എന്ന് പറഞ്ഞത് ജിബ്‌രീൽ (അ) എന്ന മലക്കിനെ ഉദ്ദേശിച്ചാകുന്നു. 'റൂഹ്' (ആത്മാവ്) എന്നും, 'റൂഹുൽക്വുദ്സു' (പരിശുദ്ധാത്മാവ്) എന്നും ജിബ്‌രീലിനെക്കുറിച്ച് ക്വുർആനിൽ പറഞ്ഞിട്ടുണ്ട്. ഈ സംഭവം ഉദ്ധരിക്കുന്നേടത്ത് 'ഗബ്രിയേൽ' എന്ന് ബൈബ്ളും പറഞ്ഞിട്ടുണ്ട്. എന്നാൽ, തനിക്ക് പ്രത്യക്ഷപ്പെട്ടത് മലക്കാണെന്ന് അറിഞ്ഞിട്ടില്ലാതിരുന്നത്കൊണ്ട് മർയം പരിഭ്രമിച്ചു:-

قَالَتْ إِنِّىٓ أَعُوذُ بِٱلرَّحْمَـٰنِ مِنكَ إِن كُنتَ تَقِيًّا ﴿١٨﴾

**﴾18﴿ അവൾ പറഞ്ഞു: 'നീ ഒരു ഭക്തിയുള്ളവനാണെങ്കിൽ, നിന്നിൽ നിന്ന് ഞാൻ പരമകാരുണികനായുള്ളവനിൽ ശരണം പ്രാപിക്കുന്നു.'**

قَالَ إِنَّمَآ أَنَا۠ رَسُولُ رَبِّكِ لِأَهَبَ لَكِ غُلَـٰمًا زَكِيًّا ﴿١٩﴾

**﴾19﴿ അദ്ദേഹം പറഞ്ഞു: 'നിനക്ക് പരിശുദ്ധനായ ഒരു ആൺകുട്ടിയെ (കുറിച്ചുള്ള സുവിശേഷം) പ്രദാനം ചെയ്യുന്നതിനായി, നിന്റെ റബ്ബിന്റെ ദൂതൻ മാത്രമാണ് ഞാൻ.'**

قَالَتْ أَنَّىٰ يَكُونُ لِى غُلَـٰمٌ وَلَمْ يَمْسَسْنِى بَشَرٌ وَلَمْ أَكُ بَغِيًّا ﴿٢٠﴾

**﴾20﴿ അവൾ പറഞ്ഞു: 'എങ്ങനെയാണ് എനിക്ക് കുട്ടിയുണ്ടാകുന്നത്? ഒരു മനുഷ്യനും എന്നെ സ്പർശിച്ചിട്ടുമില്ല; ഞാൻ ദുർവൃത്തയായിരുന്നതുമില്ല (എന്നിരിക്കെ)!?'**

قَالَ كَذَٰلِكِ قَالَ رَبُّكِ هُوَ عَلَىَّ هَيِّنٌ ۖ وَلِنَجْعَلَهُۥٓ ءَايَةً لِّلنَّاسِ وَرَحْمَةً مِّنَّا ۚ

**﴾21﴿ അദ്ദേഹം പറഞ്ഞു: '(കാര്യം) അപ്രകാരം തന്നെ; നിന്റെ റബ്ബ് പറയുന്നു: 'അത് എനിക്ക് ഒരു നിസ്സാര കാര്യമാണ്; അവനെ മനുഷ്യർക്ക് ഒരു ദൃഷ്ടാന്തവും, നമ്മുടെ**

---

*(*) പടം 3 നോക്കുക*

**പക്കൽനിന്നുള്ള ഒരു കാരുണ്യവും ആക്കുവാൻ വേണ്ടിയുമാകുന്നു.**

وَكَانَ أَمْرًا مَّقْضِيًّا ﴿٢١﴾

**ഇത് തീരുമാനിക്കപ്പെട്ട ഒരു കാര്യ വുമായിരിക്കുന്നു.'**

---

《18》 قَالَتْ അവൾ പറഞ്ഞു إِنِّي നിശ്ചയമായും ഞാൻ أَعُوذُ ഞാൻ ശരണം പ്രാപിക്കുന്നു, അഭയം തേടുന്നു بِالرَّحْمَٰنِ റഹ്മാനിൽ, പരമകാരുണികനിൽ مِنكَ നിന്നിൽനിന്ന് إِن كُنتَ നീ ആണെങ്കിൽ تَقِيًّا ഭക്തിയുള്ളവൻ 《19》 قَالَ അദ്ദേഹം പറഞ്ഞു إِنَّمَا أَنَا നിശ്ചയമായും ഞാൻ رَسُولُ ദൂതൻ (മാത്രം) ആകുന്നു رَبِّكِ നിന്റെ റബ്ബിന്റെ لِأَهَبَ ഞാൻ ദാനം ചെയ്യാൻ لَكِ നിനക്ക് غُلَامًا ഒരു ആൺകുട്ടിയെ زَكِيًّا പരിശുദ്ധനായ 《20》 قَالَتْ അവൾ പറഞ്ഞു أَنَّىٰ يَكُونُ എങ്ങനെയാണുണ്ടാവുക لِي എനിക്ക് غُلَامٌ ഒരു ആൺകുട്ടി وَلَمْ يَمْسَسْنِي എന്നെ സ്പർശിച്ചിട്ടില്ല, തൊട്ടിട്ടില്ലാതെ بَشَرٌ ഒരു മനുഷ്യനും وَلَمْ أَكُ ഞാൻ ആയിട്ടുമില്ല بَغِيًّا ഒരു ദുർവൃത്ത, തോന്ന്യാസക്കാരി 《21》 قَالَ അദ്ദേഹം പറഞ്ഞു كَذَٰلِكِ അങ്ങനെത്തന്നെ, അപ്രകാരം തന്നെ قَالَ رَبُّكِ നിന്റെ റബ്ബ് പറയുന്നു هُوَ عَلَيَّ അത് എനിക്ക് هَيِّنٌ നിസ്സാര കാര്യമാണ് وَلِنَجْعَلَهُ അവനെ നാം ആക്കുവാനുമാണ് آيَةً ഒരു ദൃഷ്ടാന്തം لِلنَّاسِ ജനങ്ങൾക്ക് وَرَحْمَةً مِّنَّا നമ്മുടെ പക്കൽനിന്നുള്ള ഒരു കാരുണ്യവും وَكَانَ അതായിരിക്കുന്നു أَمْرًا കാര്യം مَقْضِيًّا തീരുമാനം ചെയ്യപ്പെട്ട

---

അല്ലാഹുവിന്റെ ദൃഷ്ടാന്തം ( آيَةً) അവന്റെ പക്കൽനിന്നുള്ള കാരുണ്യം അഥവാ അനുഗ്രഹം (رَحْمَةً) ഇങ്ങനെ രണ്ട് കാര്യങ്ങളാണ് ഈസാ (അ)നെപ്പറ്റി അല്ലാഹു പറഞ്ഞത്. ഈ രണ്ട് വാക്കുകളിൽ അദ്ദേഹത്തെയും, അദ്ദേഹത്തിന്റെ പ്രസ്ഥാനത്തെയും അല്ലാഹു ചുരുക്കി ചിത്രീകരിച്ചിരിക്കുന്നത് കാണാം. അദ്ദേഹത്തിന്റെ ജനനവും, അദ്ദേഹത്തിന്റെ കൈക്ക് വെളിപ്പെട്ട സംഭവങ്ങളും അല്ലാഹുവിന്റെ ശക്തിമാഹാത്മ്യങ്ങളെ പ്രകാശിപ്പിക്കുന്ന ദൃഷ്ടാന്തങ്ങളത്രെ. അദ്ദേഹത്തിന് ലഭിച്ച ദിവ്യോൽബോധനങ്ങളും, അദ്ദേഹം സമുദായത്തിന് ചെയ്ത ഉപദേശങ്ങളുമെല്ലാം മനുഷ്യസമുദായത്തിന് കാരുണ്യത്തിന്റെയും സ്നേഹത്തിന്റെയും സന്ദേശങ്ങളാകുന്നു. അപ്പോൾ 21-ാം വചനത്തിന്റെ ആദ്യഭാഗം (آيَةً لِّلنَّاسِ وَرَحْمَةً مِّنَّا) അദ്ദേഹത്തിന്റെ ജീവചരിത്ര സംക്ഷേപമാകുന്നു ഉൾക്കൊള്ളുന്നത് എന്ന് പറയാം.

۞ فَحَمَلَتْهُ فَٱنتَبَذَتْ بِهِۦ مَكَانًا قَصِيًّا ﴿٢٢﴾

**《22》 അങ്ങനെ, അവൾ അവനെ ഗർഭം ധരിച്ചു; എന്നിട്ട് അവൾ അതുമായി ഒരു ദൂരപ്പെട്ട സ്ഥലത്ത് വിട്ട് (മാറി) താമസിച്ചു.**

فَأَجَآءَهَا ٱلْمَخَاضُ إِلَىٰ جِذْعِ ٱلنَّخْلَةِ

**《23》 അനന്തരം, പ്രസവവേദന അവളെ ഈത്തപ്പന മരത്തിനടുക്കലേക്ക് കൊണ്ടുവന്നു.**

قَالَتْ يَٰلَيْتَنِى مِتُّ قَبْلَ هَٰذَا وَكُنتُ نَسْيًا مَّنسِيًّا ﴿٢٣﴾

**അവൾ പറഞ്ഞു: 'ഹാ! ഇതിനുമുമ്പുതന്നെ ഞാൻ മരിക്കുകയും, തീരെ വിസ്മരിക്കപ്പെട്ടുപോയ ഒരാളായി ത്തീരുകയും ചെയ്തിരുന്നെങ്കിൽ എത്ര നന്നായേനേ!**

﴾22﴿ فَحَمَلَتْهُ അങ്ങനെ അവൾ അവനെ ഗർഭം ധരിച്ചു فَانتَبَذَتْ എന്നിട്ടവൾ വിട്ടുപോയി بِهِ അതുമായി, അതുകൊണ്ട് مَكَانًا ഒരു സ്ഥലത്തേക്ക് قَصِيًّا ദൂരപ്പെട്ട ﴾23﴿ فَأَجَاءَهَا അനന്തരം അവളെ വരുത്തി, കൊണ്ടുവന്നു الْمَخَاضُ പ്രസവവേദന إِلَىٰ جِذْعِ النَّخْلَةِ ഈത്തപ്പനമരത്തിങ്കലേക്ക് قَالَتْ അവൾ പറഞ്ഞു يَا لَيْتَنِي ഹാ ഞാൻ ആയെങ്കിൽ നന്നായേനേ مِتُّ ഞാൻ മരണപ്പെട്ടുപോയി (എങ്കിൽ) قَبْلَ هَٰذَا ഇതിന്മുമ്പ് وَكُنتُ ഞാൻ ആയിത്തീരുകയും (ചെയ്തെങ്കിൽ) نَسْيًا مَّنسِيًّا തീരെ മറക്കപ്പെട്ടുപോയ (ഒരാൾ), പറ്റെ വിസ്മരിക്കപ്പെട്ട ഒരു വസ്തു

ഭർത്താവില്ലാതെ ഗർഭവതിയായ സ്ത്രീക്ക് ജനങ്ങളിൽനിന്ന് വിട്ടകന്നു പോകുവാൻ തോന്നുക സ്വാഭാവികമാണല്ലോ. മർയം (അ) സ്വജനങ്ങളെ വിട്ടു യഹൂദ്യായിലെ ബെത്ത്ലഹേമിലേക്ക് *(*)* പോയി എന്നാണ് ബൈബ്ൾ (ലൂക്കോസ്: 2 ൽ 5) പറയുന്നത്. പ്രസവ വേദന വന്നപ്പോൾ, ചാരിയിരുന്നു ആശ്വസിക്കുവാനായി ഈത്തപ്പനയുടെ അടുക്കൽ ചെന്ന് തന്റെ നിസ്സഹായതയിൽ അവർ വ്യസനിച്ചു. 'നേരത്തെത്തന്നെ ഞാൻ മരിച്ചുപോകുകയും, എന്റെ കാര്യം ജനങ്ങളിൽനിന്ന് തീരെ വിസ്മരിക്കപ്പെട്ടുപോകുകയും ചെയ്തിരുന്നുവെങ്കിൽ, ഹാ– എത്ര നന്നായേനേ!' എന്നിങ്ങനെ വിലപിച്ചു.

'തീരെ വിസ്മരിക്കപ്പെട്ട ഒരാൾ' എന്നത് نَسْيًا مَّنسِيًّا എന്ന വാക്കിന്റെ ഉദ്ദേശ്യാർത്ഥമാകുന്നു. 'ശരാശരി' എന്നും 'കൃകൃത്യം' എന്നും നാം (മലയാളക്കാർ) പറയാറുള്ളത്പോലെ– ശക്തികൂട്ടി പറയുമ്പോൾ– അറബിഭാഷയിൽ ഉപയോഗിക്കാറുള്ള ഒരു പ്രയോഗമാണത്. നേരെ വാക്കർത്ഥം 'മറക്കപ്പെട്ടുപോയ മറന്നത്' എന്നാകുന്നു. അങ്ങനെ, മർയം (അ) അവിടെവെച്ച് പ്രസവിച്ചു.

فَنَادَىٰهَا مِن تَحْتِهَآ أَلَّا تَحْزَنِى قَدْ جَعَلَ رَبُّكِ تَحْتَكِ سَرِيًّا ﴿٢٤﴾

**﴾24﴿ ഉടനെ, അവൻ അതിന്റെ ചുവട്ടിൽ നിന്ന് അവളെ വിളിച്ചുപറഞ്ഞു: 'വ്യസനിക്കേണ്ട, നിന്റെ രക്ഷിതാവ് നിന്റെ കീഴിൽ ഒരു മഹാനെ ആക്കിത്തന്നിരിക്കുകയാണ്:**

وَهُزِّىٓ إِلَيْكِ بِجِذْعِ ٱلنَّخْلَةِ تُسَٰقِطْ عَلَيْكِ رُطَبًا جَنِيًّا ﴿٢٥﴾

**﴾25﴿ 'നിന്റെ അടുക്കലേക്ക് (കാരക്ക വീണുകിട്ടുവാൻ) ഈത്തപ്പന കുലുക്കിക്കൊള്ളുക. അത് നിനക്ക് പുതിയ ഈത്തപ്പഴം വീഴ്ത്തിത്തരുന്നതാണ്.**

*(*) പടം 3 നോക്കുക*

فَكُلِي وَٱشۡرَبِي وَقَرِّي عَيۡنٗاۖ فَإِمَّا تَرَيِنَّ مِنَ ٱلۡبَشَرِ أَحَدٗا فَقُولِيٓ إِنِّي نَذَرۡتُ لِلرَّحۡمَٰنِ صَوۡمٗا فَلَنۡ أُكَلِّمَ ٱلۡيَوۡمَ إِنسِيّٗا ﴿٢٦﴾

**﴾26﴿ 'അങ്ങനെ, നീ തിന്നുകയും, കുടിക്കുകയും, (സന്തോഷത്താൽ) കണ്ണ് കുളിർക്കുകയും ചെയ്തുകൊള്ളുക. ഇനി, നീ മനുഷ്യരിൽ വല്ലവരെയും കാണുകയാണെങ്കിൽ, 'പരമകാരുണികന് [അല്ലാഹുവിന്] വ്രതം അനുഷ്ഠിക്കുവാൻ ഞാൻ നേർന്നിരിക്കുകയാണ്; ആകയാൽ, ഞാൻ ഇന്ന് ഒരു മനുഷ്യനോടും സംസാരിക്കുകയില്ലതന്നെ' എന്ന് നീ പറഞ്ഞേക്കുക.'**

---

﴾24﴿ فَنَادَاهَا അപ്പോൾ അവൻ അവളെ വിളിച്ചു (പറഞ്ഞു) مِن تَحۡتِهَا അതിന്റെ ചുവട്ടിൽ നിന്ന്, അവളുടെ അടിയിൽ നിന്ന് أَلَّا تَحۡزَنِي നീ വ്യസനിക്കേണ്ട എന്ന് قَدۡ جَعَلَ ആക്കിയിട്ടുണ്ട് رَبُّكِ നിന്റെ റബ്ബ് تَحۡتَكِ നിന്റെ താഴെ, നിന്റെ കീഴിൽ سَرِيًّا ഒരു മഹാനെ, മാന്യനെ, ഒരു ഉറവുചാൽ ﴾25﴿ وَهُزِّي നീ കുലുക്കുകയും ചെയ്തുകൊള്ളുക إِلَيۡكِ നിന്റെ അടുക്കലേക്ക് بِجِذۡعِ ٱلنَّخۡلَةِ ഈത്തപ്പനമരത്തെ, ഈന്തത്തടിയെ تُسَٰقِطۡ അത് വീഴ്ത്തിത്തരും عَلَيۡكِ നിനക്ക് رُطَبٗا ഈത്തപ്പഴം (പഴുത്തത്) കാരക്ക جَنِيّٗا പുതിയ, പുതുതായി പറിച്ചെടുത്ത ﴾26﴿ فَكُلِي അങ്ങനെ നീ തിന്നുക وَٱشۡرَبِي നീ കുടിക്കുകയും ചെയ്യുക وَقَرِّي നീ കുളിർക്കുകയും ചെയ്യുക, അടങ്ങുകയും ചെയ്യുക عَيۡنٗا കണ്ണ് فَإِمَّا تَرَيِنَّ ഇനി നീ കാണുന്നപക്ഷം مِنَ ٱلۡبَشَرِ മനുഷ്യരിൽ നിന്ന് أَحَدٗا ഒരാളെ, ആരെയെങ്കിലും فَقُولِي അപ്പോൾ നീ പറയുക إِنِّي നിശ്ചയമായും ഞാൻ نَذَرۡتُ ഞാൻ നേർന്നിരിക്കുന്നു, നേർച്ചയാക്കിയിരിക്കുന്നു لِلرَّحۡمَٰنِ പരമകാരുണികന് (റഹ്മാനായ അല്ലാഹുവിന്) صَوۡمٗا വ്രതം, നോമ്പ് فَلَنۡ أُكَلِّمَ ആകയാൽ ഞാൻ സംസാരിക്കുകയില്ലതന്നെ ٱلۡيَوۡمَ ഇന്ന് إِنسِيّٗا ഒരു മനുഷ്യനോടും

---

വ്രതം (നോമ്പ്) അനുഷ്ഠിക്കുമ്പോൾ സംസാരിക്കാതെ മൗനം അവലംബിക്കുന്ന സമ്പ്രദായം യഹൂദരുടെ ഇടയിൽ പതിവുണ്ടായിരുന്നു. മർയമിനെ സംബന്ധിച്ചിടത്തോളം, ജനസംസാരം ഇല്ലാതായിക്കിട്ടുവാനും ഈ മൗനവ്രതം സഹായകമായിരിക്കുമല്ലോ.

ഈത്തപ്പനയുടെ ചുവട്ടിൽ നിന്ന് വിളിച്ചുപറഞ്ഞത് അപ്പോൾ ജനിച്ച ആ ശിശു– അതെ, ഈസാ (അ)– തന്നെ ആയിരുന്നുവെന്നാണ് ഖുർആൻ വ്യാഖ്യാതാക്കളിൽ ഒരു വിഭാഗം പറയുന്നത്. ഈസാ നബി (അ)യെ സംബന്ധിച്ചിടത്തോളം അതിൽ അസാംഗത്യമൊന്നുമില്ല. വാചകത്തിന്റെ ഘടനയിൽ നിന്ന് പ്രത്യക്ഷത്തിൽ അങ്ങനെത്തന്നെയാണ് മനസ്സിലാകുന്നതും. തൊട്ടിലിൽ ശിശുവായിക്കൊണ്ടിരിക്കെത്തന്നെ അദ്ദേഹം ജനങ്ങളോട് സംസാരിക്കുന്നതാണ് (وَيُكَلِّمُ النَّاسَ فِي الْمَهْدِ) എന്ന് സൂറഃ ആലുഇംറാൻ 46-ൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. താഴെ 30-ാം വചനത്തിൽ, അപ്രകാരം അദ്ദേഹം

സംസാരിച്ചതായി കാണുകയും ചെയ്യാം. മർയമിന് മനസ്സമാധാനവും, മനോധൈര്യവും, ഉണ്ടാക്കുവാനായി അല്ലാഹു കുട്ടിയെ സംസാരിപ്പിച്ചതായിരിക്കും. മറ്റൊരു വിഭാഗക്കാർ പറയുന്നത്: വിളിച്ചു പറഞ്ഞത് മലക്ക് ആയിരുന്നുവെന്നാകുന്നു. ഏതായാലും 26-ാം ആയത്തിന്റെ അവസാനം വരെയുള്ള ഭാഗം മുഴുവനും വിളിച്ചു പറയപ്പെട്ടതിൽ ഉൾപ്പെടുന്നു.

سَرِيًّا (സരിയ്യൻ) എന്ന വാക്കിനാണ് 'ഒരു മഹാൻ' എന്ന് അർത്ഥം പറഞ്ഞത്. താൻ പ്രസവിച്ച കുട്ടിയുടെ ഭാവിയെ സൂചിപ്പിച്ചുകൊണ്ട് മർയമിന്റെ വ്യസനം ഇല്ലാതാക്കി സാന്ത്വനപ്പെടുത്തുവാൻവേണ്ടിയാകുന്നു 'നിന്റെ കീഴിൽ ഒരു മഹാനെ ആക്കിയിരിക്കുന്നു'വെന്ന് പറഞ്ഞത്. ഭാവിയിൽ ഒരു വലിയ മഹാനാകുവാൻപോകുന്ന കുട്ടിയാണ് നീ പ്രസവിച്ചിരിക്കുന്ന ഈ കുട്ടി; നിനക്ക് തൽക്കാലം ഇവിടെ തിന്നുവാനും, കുടിക്കുവാനും വിഷമമില്ല; ആകയാൽ കുട്ടിയോട്കൂടി മനസ്സമാധാനത്തിലും സന്തോഷത്തിലും കഴിഞ്ഞുകൂടിക്കൊള്ളുക എന്ന് സാരം. سَرِيًّا എന്ന വാക്കിന് ഉറവുചാൽ എന്നും അർത്ഥമുണ്ട്. ഈ അർത്ഥമാണ് ചില വ്യാഖ്യാതാക്കൾ സ്വീകരിച്ചിട്ടുള്ളത്. അപ്പോൾ, 'ഇതാ- നിന്റെ താഴെയുള്ള ഉറവുചാലിൽനിന്ന് നിനക്ക് വെള്ളവും ഉപയോഗിക്കാം' എന്ന് സാരമാകുന്നു.

فَأَتَتْ بِهِۦ قَوْمَهَا تَحْمِلُهُۥ ۖ قَالُوا۟ يَـٰمَرْيَمُ لَقَدْ جِئْتِ شَيْـًٔا فَرِيًّا ﴿٢٧﴾

**《27》 അനന്തരം, അവനെ [കുട്ടിയെ] വഹിച്ചു [എടുത്തു] കൊണ്ട് അവൾ തന്റെ ജനങ്ങളുടെ അടുക്കൽ ചെന്നു.**

**അവർ പറഞ്ഞു: 'ഹേ, മർയം! അത്യാശ്ചര്യകരമായ ഒരു കാര്യം നീ ചെയ്തിരിക്കുന്നു!-**

يَـٰٓأُخْتَ هَـٰرُونَ مَا كَانَ أَبُوكِ ٱمْرَأَ سَوْءٍ وَمَا كَانَتْ أُمُّكِ بَغِيًّا ﴿٢٨﴾

**《28》 ഹാറൂന്റെ സഹോദരീ! നിന്റെ പിതാവ് ഒരു ചീത്ത മനുഷ്യനായിരുന്നില്ല; നിന്റെ മാതാവ് ഒരു ദുർവൃത്തയും ആയിരുന്നില്ല.**

فَأَشَارَتْ إِلَيْهِ ۖ قَالُوا۟ كَيْفَ نُكَلِّمُ مَن كَانَ فِى ٱلْمَهْدِ صَبِيًّا ﴿٢٩﴾

**《29》 അപ്പോൾ അവൾ അവന്റെ [കുട്ടിയുടെ] നേരെ ചൂണ്ടിക്കാട്ടി. അവർ പറഞ്ഞു: '(കേവലം) ഒരു ശിശുവായിക്കൊണ്ട് തൊട്ടിലിൽ ഉള്ള ഒരുവനോട്- ഞങ്ങൾ എങ്ങനെയാണ് സംസാരിക്കുക?'**

---

《27》 فَأَتَتْ بِهِ അങ്ങനെ അവൾ അവനെയും കൊണ്ട്വന്നു, ചെന്നു قَوْمَهَا അവളുടെ ജനങ്ങളുടെ അടുക്കൽ تَحْمِلُهُ അവനെ വഹിച്ചു (എടുത്തു)കൊണ്ട് قَالُوا അവർ പറഞ്ഞു

فَرِيًّا يَامَرْيَمُ ഹേ മർയം لَقَدْ جِئْتِ തീർച്ചയായും നീ ചെയ്തു വരുത്തി شَيْئًا ഒരു കാര്യം فَرِيًّا അത്യാശ്ചര്യകരമായ (ആക്ഷേപകരമായ) ﴾28﴿ يَا أُخْتَ هَارُونَ ഹാറൂന്റെ സഹോദരീ مَا كَانَ ആയിരുന്നില്ല أَبُوكِ നിന്റെ പിതാവ് امْرَأَ سَوْءٍ ഒരു ദുഷിച്ച (ചീത്ത) മനുഷ്യൻ وَمَا كَانَتْ ആയിരുന്നതുമില്ല أُمُّكِ നിന്റെ മാതാവ് بَغِيًّا ഒരു ദുർവൃത്ത, തോന്ന്യാസക്കാരി ﴾29﴿ فَأَشَارَتْ അപ്പോൾ അവൾ ചൂണ്ടി (ആംഗ്യം) കാട്ടി إِلَيْهِ അവനിലേക്ക് قَالُوا അവർ പറഞ്ഞു كَيْفَ എങ്ങനെയാണ് نُكَلِّمُ ഞങ്ങൾ സംസാരിക്കുക مَنْ كَانَ ആയിട്ടുള്ളവനോട് فِي الْمَهْدِ തൊട്ടിലിൽ صَبِيًّا ശിശു, ശിശുവായിക്കൊണ്ട്

---

മർയമിന്റെ കുടുംബത്തിൽപെട്ട സദ്വൃത്തനായ ഒരാളായിരുന്ന ഹാറൂനെ ഉദ്ദേശിച്ചുകൊണ്ടാണ്, ജനങ്ങൾ 'ഹാറൂന്റെ സഹോദരി' എന്ന് മർയമിനെ സംബോധന ചെയ്യുന്നത്. പൂർവ്വ നബിമാരുടെയും, സജ്ജനങ്ങളുടെയും പേരുകൾ സ്വീകരിക്കുക അന്ന് പതിവുണ്ടായിരുന്നു. ഇമാം മുസ്‌ലിം, തിർമദീ (റ) മുതലായവർ മുഗീറഃ (مغيرة بن شعبة رضـ)യിൽ നിന്ന് ഉദ്ധരിക്കുന്ന ഒരു ഹദീഥ് ഈ വസ്തുത വ്യക്തമാക്കിയിട്ടുണ്ട്. ആ നല്ല മനുഷ്യന്റെ ചാർച്ചയിൽ ഉൾപ്പെട്ടവളും, മാന്യരായ മാതാപിതാക്കളുടെ മകളുമായ നീ, ഇത്തരം അപരാധകൃത്യം ചെയ്തുകളഞ്ഞുവല്ലോ എന്ന് സാരം.

قَالَ إِنِّي عَبْدُ ٱللَّهِ ءَاتَىٰنِيَ ٱلْكِتَـٰبَ وَجَعَلَنِي نَبِيًّا ﴿٣٠﴾

**﴾30﴿ അവൻ [കുട്ടി] പറഞ്ഞു: ഞാൻ അല്ലാഹുവിന്റെ അടിയാനാകുന്നു:- എനിക്ക് അവൻ വേദഗ്രന്ഥം തന്നിരിക്കുന്നു: എന്നെ പ്രവാചകനാക്കുകയും ചെയ്തിരിക്കുന്നു;**

وَجَعَلَنِي مُبَارَكًا أَيْنَ مَا كُنتُ وَأَوْصَـٰنِي بِٱلصَّلَوٰةِ وَٱلزَّكَوٰةِ مَا دُمْتُ حَيًّا ﴿٣١﴾

**﴾31﴿ 'ഞാൻ എവിടെയായിരുന്നാലും എന്നെ അവൻ അനുഗൃഹീതനാക്കിയിരിക്കുന്നു; ഞാൻ ജീവനോടെ ഇരിക്കുന്ന കാലത്തെല്ലാം നമസ്കാരവും 'സകാത്തും' അനുഷ്ഠിക്കുവാൻ അവൻ എന്നോട് ആജ്ഞാപിക്കുകയും ചെയ്തിരിക്കുന്നു,**

وَبَرًّۢا بِوَٰلِدَتِي وَلَمْ يَجْعَلْنِي جَبَّارًا شَقِيًّا ﴿٣٢﴾

**﴾32﴿ എന്റെ മാതാവിന് നന്മചെയ്യുന്നവനും (ആക്കിയിരിക്കുന്നു); എന്നെ അവൻ ഒരു നിർഭാഗ്യവാനായ ക്രൂരനാക്കിയിട്ടുമില്ല.**

وَٱلسَّلَـٰمُ عَلَيَّ يَوْمَ وُلِدتُّ وَيَوْمَ أَمُوتُ وَيَوْمَ أُبْعَثُ حَيًّا ﴿٣٣﴾

**﴾33﴿ 'ഞാൻ ജനിച്ചദിവസവും, മരണപ്പെടുന്ന ദിവസവും, ഞാൻ ജീവനോടെ എഴുന്നേൽപിക്കപ്പെടുന്ന ദിവസവും എനിക്ക് സമാധാനം [ശാന്തി] ഉണ്ടായിരിക്കും.'**

﴾30﴿ قَالَ അവൻ പറഞ്ഞു إِنِّي നിശ്ചയമായും ഞാൻ عَبْدُ اللَّهِ അല്ലാഹുവിന്റെ അടിയാനാകുന്നു آتَانِيَ അവൻ എനിക്ക് നൽകിയിരിക്കുന്നു الْكِتَابَ വേദഗ്രന്ഥം وَجَعَلَنِي എന്നെ അവർ ആക്കുകയും ചെയ്തു نَبِيًّا പ്രവാചകൻ, നബി ﴾31﴿ وَجَعَلَنِي എന്നെ അവൻ ആക്കുകയും ചെയ്തു مُبَارَكًا അനുഗ്രഹിക്കപ്പെട്ടവൻ, അനുഗൃഹീതൻ أَيْنَ مَا كُنتُ ഞാൻ എവിടെ ആയിരുന്നാലും وَأَوْصَانِي എന്നോട് അവൻ ആജ്ഞാപിക്കുകയും (വസ്വിയ്യത്ത് ചെയ്യുകയും) ചെയ്തു بِالصَّلَاةِ നമസ്കാരത്തിന്നും وَالزَّكَاةِ സകാത്തിനും, വിശുദ്ധധർമത്തിന്നും مَا دُمْتُ ഞാൻ ആയിരിക്കുമ്പോഴെല്ലാം حَيًّا ജീവനുള്ളവൻ ﴾32﴿ وَبَرًّا നന്മ ചെയ്യുന്നവനും, ഗുണം ചെയ്യുന്നവനും بِوَالِدَتِي എന്റെ മാതാവിന്ന് وَلَمْ يَجْعَلْنِي എന്നെ അവൻ ആക്കിയിട്ടുമില്ല جَبَّارًا ക്രൂരൻ, കഠിനൻ, ഡംഭുകാരൻ شَقِيًّا നിർഭാഗ്യവാനായ ﴾33﴿ وَالسَّلَامُ സമാധാനം, ശാന്തി, രക്ഷ عَلَيَّ എന്റെ മേൽ ഉണ്ട് يَوْمَ وُلِدتُّ ഞാൻ ജനിച്ച ദിവസം, പ്രസവിക്കപ്പെട്ട ദിവസം وَيَوْمَ أَمُوتُ ഞാൻ മരിക്കുന്ന ദിവസവും وَيَوْمَ أُبْعَثُ ഞാൻ എഴുന്നേൽപിക്കപ്പെടുന്ന ദിവസവും حَيًّا ജീവനുള്ളവനായി

ശിശുവായിരുന്നപ്പോൾ തന്നെ ഈസാ (അ) പ്രവാചകനാവുകയുണ്ടായിട്ടില്ല. 'വേദഗ്രന്ഥം നൽകി' എന്നും, 'പ്രവാചകനാക്കി' എന്നും പറഞ്ഞിട്ടുള്ളത്, ആ രണ്ട് കാര്യവും അടുത്ത് സംഭവിക്കുവാൻ പോകുന്നവയാണെന്ന് തീർച്ചപ്പെട്ടതാകകൊണ്ടാകുന്നു. ശ്രോതാക്കളുടെ ശ്രദ്ധയെ ആകർഷിക്കുന്നതിനും, പ്രതീക്ഷിച്ചുകൊണ്ടിരിക്കുവാൻ അവരെ പ്രേരിപ്പിക്കുന്നതിനുമായി, വരാനിരിക്കുന്ന ഇത്തരം സംഭവങ്ങളെക്കുറിച്ച് ഭൂതകാലരൂപത്തിൽ സംസാരിക്കുക പതിവാകുന്നു. അല്ലാഹു പറയുന്നു:-

ذَٰلِكَ عِيسَى ٱبْنُ مَرْيَمَ ۚ قَوْلَ ٱلْحَقِّ ٱلَّذِى فِيهِ يَمْتَرُونَ ﴿٣٤﴾

**﴾34﴿ അതാണ്, 'മർയമിന്റെ മകൻ ഈസാ [യേശു]. *(*)* (എന്നുവെച്ചാൽ;) യാതൊന്നിൽ അവർ തർക്കമായിക്കൊണ്ടിരിക്കുന്നുവോ ആ (വിഷയത്തിലുള്ള) സത്യവചനം!**

مَا كَانَ لِلَّهِ أَن يَتَّخِذَ مِن وَلَدٍ ۖ سُبْحَٰنَهُۥٓ ۚ إِذَا قَضَىٰٓ أَمْرًا فَإِنَّمَا يَقُولُ لَهُۥ كُن فَيَكُونُ ﴿٣٥﴾

**﴾35﴿ ഒരു സന്താനത്തെ സ്വീകരിക്കുക എന്നത് അല്ലാഹുവിന് ഉണ്ടാകാവതല്ലതന്നെ- അവനെത്ര പരിശുദ്ധൻ! അവൻ ഒരു കാര്യം തീരുമാനിക്കുന്നതായാൽ, 'ഉണ്ടാവുക' എന്ന് മാത്രം അതിനോട് അവൻ പറയുന്നു; അപ്പോഴത് ഉണ്ടാകുന്നതാകുന്നു.**

***(*) 'യേശു' (يسوع- Jesus) എന്നും, 'മശീഹാ' (المسيح- Messiah) എന്നും 'ക്രിസ്തു' (Christ) എന്നും 'യേശുക്രിസ്തു' എന്നുമെല്ലാം പറയപ്പെടുന്നത് ഈസാ (അ)നെക്കുറിച്ചുതന്നെയാകുന്നു.***

وَإِنَّ ٱللَّهَ رَبِّى وَرَبُّكُمْ فَٱعْبُدُوهُ ۚ هَٰذَا صِرَٰطٌ مُّسْتَقِيمٌ ﴿٣٦﴾

**《36》 (ഈസാപ്രഖ്യാപിച്ചു:) 'നിശ്ച യമായും, അല്ലാഹു എന്റെയും, നിങ്ങ ളുടെയും രക്ഷിതാവാകുന്നു.**

**ആകയാൽ, നിങ്ങൾ അവനെ (മാ ത്രം) ആരാധിക്കുവിൻ; ഇതത്രെ ചൊവ്വായമാർഗം.'**

---

《34》 ذَٰلِكَ അത്, അതാണ് عِيسَى ابْنُ مَرْيَمَ മർയമിന്റെ മകൻ ഈസാ قَوْلَ الْحَقِّ സത്യവചനം, യഥാർത്ഥ വാക്ക് الَّذِي യാതൊരു (വചനം) فِيهِ അതിൽ يَمْتَرُونَ അവർ തർക്കിക്കുന്നു, സംശയിക്കുന്നു 《35》 مَا كَانَ ഉണ്ടാകാവതല്ല, പാടുള്ളതല്ല لِلَّهِ അല്ലാഹുവിന് أَنْ يَتَّخِذَ അവൻ സ്വീകരിക്കൽ, സ്വീകരിക്കുകയെന്നത് مِنْ وَلَدٍ ഒരു സന്താനവും سُبْحَانَهُ അവൻ എത്ര പരിശുദ്ധൻ إِذَا قَضَى അവൻ തീരുമാനിച്ചാൽ أَمْرًا ഒരു കാര്യം فَإِنَّمَا يَقُولُ എന്നാലവൻ പറയുക മാത്രം ചെയ്യും لَهُ അതിനോട്, അതിനെക്കുറിച്ച് كُنْ ഉണ്ടാകുക എന്ന് (മാത്രം) فَيَكُونُ അപ്പോൾ അത് ഉണ്ടാകും 《36》 وَإِنَّ اللَّهَ നിശ്ചയമായും അല്ലാഹു رَبِّي എന്റെ രക്ഷിതാവാകുന്നു وَرَبُّكُمْ നിങ്ങളുടെ രക്ഷിതാവും فَاعْبُدُوهُ അതുകൊണ്ട് നിങ്ങൾ അവനെ ആരാധിക്കുവിൻ هَٰذَا ഇത്, ഇതാണ് صِرَاطٌ മാർഗമാണ്, മാർഗം مُسْتَقِيمٌ ചൊവ്വായ

---

33-ാം വചനം വരേക്കും ഈസാ നബി (അ)യുടെ ഉത്ഭവത്തെയും, ഉൽബോധനത്തെയും സംബന്ധിച്ചുള്ള വിവരമായിരുന്നു. 34-ാം വചനം, ഈ വിഷയത്തിലുള്ള യഥാർത്ഥം ഇത്രമാത്രമാണെന്നും പ്രഖ്യാപിച്ചു. അപ്പോൾ അദ്ദേഹം ദൈവപുത്രനാണെന്ന ക്രിസ്തീയവാദവും, വ്യഭിചാരപുത്രനാണെന്ന യഹൂദവാദവും തനി അജ്ഞാനവും, ദുർമാർഗവുമാണെന്ന ഒരു സൂചനയും അതിൽ അടങ്ങിയിരിക്കുന്നു. 35-ാം വചനത്തിൽ, ഈസാ നബി (അ)യാകട്ടെ, മറ്റാരെങ്കിലുമാകട്ടെ, അല്ലാഹുവിന്റെ സന്താനമാണെന്ന്വരുവാൻ യാതൊരു സാധ്യതയുമില്ലെന്ന് സ്ഥാപിച്ചിരിക്കുന്നു. ഈസാ നബി (അ)യുടെ പ്രസ്താവനയിൽ പെട്ടതാണ് 36-ാം വചനം. ഇടയ്ക്കുവെച്ച് 34 ഉം 35 ഉം വചനങ്ങളിൽ അല്ലാഹുവിന്റെ വാക്കുകളാണുള്ളത്.

ഈസാ (അ) ദൈവപുത്രനാണെന്ന സിദ്ധാന്തം, സെന്റ് പോൾ (പൗലോസ്) പ്രചരിപ്പിച്ചതാകുന്നു. ആദമിന്റെ സന്താനമായ മനുഷ്യൻ ജൻമനാ പാപിയാണെന്ന അടിസ്ഥാനത്തിൻമേലാണ് ഈ വാദം സ്ഥാപിക്കപ്പെടുന്നത്. ആ പാപത്തിൽ നിന്ന് മനുഷ്യന് മുക്തി ലഭിക്കുവാൻ ഒരു പരിഹാരം അനിവാര്യമായിരുന്നുവെന്നും, അതിനായി ദൈവകാരുണ്യം 'ദൈവപുത്ര' രൂപത്തിൽ അവതരിച്ചു ആത്മാർപ്പണം ചെയ്തുവെന്നും, പ്രസ്തുത രക്തം മുഖേന മനുഷ്യപാപത്തെ കഴുകിക്കളയുകമാത്രമായിരുന്നു അതിന് പരിഹാരമെന്നും ആണ്, ചുരുക്കത്തിൽ ആ സിദ്ധാന്തത്തിന്റെ സാരം.

ബിംബാരാധനയുടെ ഒരു പകർപ്പായ ഈ സിദ്ധാന്തത്തെ ക്വുർആൻ ശക്തിയായി എതിർക്കുന്നു. അല്ലാഹുവിന്റെ അനാശ്രയത്വവും, സാർവ്വത്രികമായ കഴിവും, സൃഷ്ടിഗുണങ്ങളിൽനിന്നെല്ലാമുള്ള പരിശുദ്ധിയും അത് (ക്വുർആൻ) സ്ഥാപിക്കുകയും ചെയ്യുന്നു. മനുഷ്യരുടെ പാപപരിഹാരത്തിന് ഒരു മനുഷ്യനെ മകനായി സ്വീകരിച്ചു കുരിശിൽ കയറ്റുകയല്ലാതെ വേറെ മാർഗമില്ലെന്ന് വരത്തക്കവണ്ണം അത്രയും ബലഹീനന

ല്ല, അല്ലാഹു. അന്യാശ്രയം ആവശ്യമുള്ളവർക്ക്മാത്രം യോജിച്ചതത്രെ അത്. പിതാവില്ലാതെ ജനിച്ചുവെന്നതുകൊണ്ട് ഈസാ (അ) മനുഷ്യനും, അല്ലാഹുവിന്റെ അടിമയും അല്ലാതാകുന്നില്ല. ഏതൊരു കാര്യമാകട്ടെ, ഉണ്ടാകണമെന്ന് അല്ലാഹു ഉദ്ദേശിക്കുകമാത്രമേ വേണ്ടൂ– അത് ഉണ്ടായിക്കൊള്ളുന്നതാണ്. ഈ വസ്തുത ക്രിസ്ത്യാനികൾക്കും അറിയാവുന്നതത്രെ. പിന്നെ എന്താണീ വാദത്തിന് ഒരു അർത്ഥമുള്ളത്?!

ഈസാ നബി (അ)യുടെതിനെക്കാൾ അത്ഭുതകരമാണ് ആദം നബി (അ)യുടെ ഉത്ഭവം. അദ്ദേഹത്തിന് പിതാവുമില്ല, മാതാവുമില്ല. എന്നിട്ടും, അദ്ദേഹം മനുഷ്യനും, അല്ലാഹുവിന്റെ അടിമയും അല്ലാതാകുന്നില്ലല്ലോ. അല്ലാഹു പറയുന്നു: അല്ലാഹുവിന്റെ അടുക്കൽ ഈസാ നബിയുടെ നില, ആദമിന്റെ നിലപോലെത്തന്നെ: അവൻ അദ്ദേഹത്തെ മണ്ണിൽനിന്ന് സൃഷ്ടിച്ചു; പിന്നീട് അതിനോട് 'ഉണ്ടാവുക' എന്ന് പറഞ്ഞു. അപ്പോഴതാ (അത്) ഉണ്ടാകുന്നു!' إِنَّ مَثَلَ عِيسَى عِنْدَ اللهِ كَمَثَلِ آدَمَ خَلَقَهُ مِنْ تُرَابٍ ثُمَّ قَالَ لَهُ كُنْ فَيَكُون – آل عمران : ٥٩

ഈസാ നബി (അ)യുടെ ജനനകഥാവിവരണത്തിൽ നിന്ന് മനസ്സിലാക്കാവുന്ന ചില സംഗതികൾ:–

(1) ഈ ലോകത്ത് നടപ്പിലുള്ളതായി കാണപ്പെടുന്ന കാര്യകാരണബന്ധങ്ങൾ സുസ്ഥിരവും അഖണ്ഡവുമല്ല. പ്രകൃതിനിയമമെന്ന് നാം വിചാരിച്ചും, പറഞ്ഞും വരുന്നത് വാസ്തവത്തിൽ, സാധാരണമായി ചില പതിവുകളിൽ നിന്നും, നമ്മുടെ പരിചയത്തിൽ നിന്നും അറിയപ്പെടുന്ന നിഗമനങ്ങൾക്കാകുന്നു. പ്രകൃതിയുടെ സ്രഷ്ടാവും, നിയന്താവുമായ അല്ലാഹുവിന്റെ അടുക്കൽ, ആ പ്രകൃതി മറ്റൊരു പ്രകൃതിക്ക് വിധേയമായിരിക്കാം. അത് സൃഷ്ടികൾക്ക് ഗ്രഹിക്കുക സാദ്ധ്യവുമല്ല. ഈസാ നബി (അ)യുടെ ജനനസംഭവം ഈ യാഥാർത്ഥ്യം തികച്ചും വ്യക്തമാക്കുന്നു.

(2) ഒരു കാര്യത്തിന്റെ സത്യാവസ്ഥ ജനങ്ങളെ പറഞ്ഞു മനസ്സിലാക്കുവാനോ, ബോധ്യപ്പെടുത്തുവാനോ പ്രയാസമായിവരികയും, പറയുന്നത് അവർ വിലവെക്കാതിരിക്കുകയും ചെയ്യുമ്പോൾ, അവിടെ മൗനം അവലംബിക്കുന്നത് നല്ലതാകുന്നു.

(3) നമസ്കാരവും, സകാത്തും ഈ സമുദായത്തിലെന്നപോലെ, മുൻ സമുദായങ്ങളിലും കൽപ്പിക്കപ്പെട്ടിരുന്ന രണ്ട് പ്രധാന പുണ്യകർമങ്ങളാകുന്നു. അവയുടെ വിശദീകരണങ്ങളിലോ, അനുഷ്ഠാന സമ്പ്രദായങ്ങളിലോ വ്യത്യാസമുണ്ടായെന്ന് വരാം.

(4) ഒരാൾ നിഷ്കളങ്കനും, സത്യവാനും ആകുന്നപക്ഷം ജനങ്ങളെല്ലാം അവനെ ഉപേക്ഷിച്ചാലും ഒരു പ്രത്യേക സംരക്ഷണത്തിലായി അല്ലാഹു അവനെ സഹായിക്കുന്നതാണ്.

فَٱخْتَلَفَ ٱلْأَحْزَابُ مِنۢ بَيْنِهِمْ ۖ فَوَيْلٌ لِّلَّذِينَ كَفَرُوا۟ مِن مَّشْهَدِ يَوْمٍ عَظِيمٍ ﴿٣٧﴾

**﴾37﴿ എന്നിട്ട്, അവരുടെ ഇടയിൽ നിന്ന് കക്ഷികൾ ഭിന്നിച്ചു! അതിനാൽ, വമ്പിച്ച ഒരു ദിവസത്തെ കാഴ്ച [അനുഭവം] നിമിത്തം (ആ) അവിശ്വസിച്ചവർക്ക് നാശം!**

أَسۡمِعۡ بِهِمۡ وَأَبۡصِرۡ يَوۡمَ يَأۡتُونَنَاۖ لَٰكِنِ ٱلظَّٰلِمُونَ ٱلۡيَوۡمَ فِي ضَلَٰلٖ مُّبِينٖ ﴿٣٨﴾

﴾38﴿ നമ്മുടെ അടുക്കൽ അവർ വരുന്ന ദിവസം, അവർക്ക് എന്തൊരു കേൾവിയും, കാഴ്ചയുമായിരിക്കും! പക്ഷേ, ഇന്നാകട്ടെ, (ആ) അക്രമികൾ വ്യക്തമായ ദുർമാർഗത്തിലാകുന്നു.

وَأَنذِرۡهُمۡ يَوۡمَ ٱلۡحَسۡرَةِ إِذۡ قُضِيَ ٱلۡأَمۡرُ وَهُمۡ فِي غَفۡلَةٖ وَهُمۡ لَا يُؤۡمِنُونَ ﴿٣٩﴾

﴾39﴿ (നബിയേ) നെടുംഖേദത്തിന്റെ ദിവസത്തെ- കാര്യം തീരുമാനിക്കപ്പെടുന്ന സന്ദർഭത്തെ- സംബന്ധിച്ച് അവർക്ക് മുന്നറിയിപ്പ് നൽകുക. അവരാകട്ടെ, അശ്രദ്ധയിലാണ്; അവർ വിശ്വസിക്കുന്നുമില്ല.

إِنَّا نَحۡنُ نَرِثُ ٱلۡأَرۡضَ وَمَنۡ عَلَيۡهَا وَإِلَيۡنَا يُرۡجَعُونَ ﴿٤٠﴾

﴾40﴿ നിശ്ചയമായും, ഭൂമിയെയും, അതിലുള്ളവരെയും അനന്തരാവകാശമെടുക്കുന്നത് നാമാണ്; നമ്മുടെ അടുക്കലേക്ക്തന്നെ അവർ മടക്കപ്പെടുകയും ചെയ്യും.

---

﴾37﴿ فَاخْتَلَفَ എന്നിട്ട് ഭിന്നിച്ചു, അഭിപ്രായവ്യത്യാസത്തിലായി الأَحْزَابُ കക്ഷികൾ مِنۢ بَيْنِهِمْ അവരുടെ ഇടയിൽനിന്ന് فَوَيْلٌ അതിനാൽ നാശം لِلَّذِينَ كَفَرُوا അവിശ്വസിച്ചവർക്ക് مِن مَّشْهَدِ (അനുഭവപ്പെടുന്ന) കാഴ്ചയാൽ يَوْمٍ ഒരു ദിവസത്തെ عَظِيمٍ വമ്പിച്ചതായ ﴾38﴿ أَسْمِعْ بِهِمْ അവർക്ക് എന്തൊരു കേൾവിയാണ് (വല്ലാത്തൊരു കേൾവി) وَأَبْصِرْ എന്തൊരു കാഴ്ചയാണ് (വല്ലാത്ത കാഴ്ച) يَوْمَ يَأْتُونَنَا അവർ നമ്മുടെ അടുക്കൽ വരുന്ന ദിവസം لَٰكِنِ പക്ഷേ, എങ്കിലും الظَّالِمُونَ അക്രമികൾ الْيَوْمَ ഇന്ന് فِي ضَلَالٍ ദുർമാർഗത്തിലാകുന്നു مُّبِينٍ വ്യക്തമായ, സ്പഷ്ടമായ ﴾39﴿ وَأَنذِرْهُمْ അവർക്ക് നീ മുന്നറിയിപ്പ് (താക്കീത്) നൽകുക يَوْمَ الْحَسْرَةِ നെടുംഖേദത്തിന്റെ ദിവസം إِذْ قُضِيَ തീരുമാനിക്കപ്പെടുമ്പോൾ الأَمْرُ കാര്യം وَهُمْ അവരാകട്ടെ, അവർ فِي غَفْلَةٍ അശ്രദ്ധയിലാണ്, ബോധമില്ലായ്മയിലാണ് وَهُمْ അവർ, അവരാകട്ടെ لَا يُؤْمِنُونَ അവർ വിശ്വസിക്കുന്നുമില്ല ﴾40﴿ إِنَّا نَحْنُ നിശ്ചയമായും നാമാണ്, നാം തന്നെ نَرِثُ നാം അനന്തരാവകാശമെടുക്കുന്നു الأَرْضَ ഭൂമിയെ وَمَنْ عَلَيْهَا അതിനുമീതെയുള്ളവരെയും وَإِلَيْنَا നമ്മുടെ അടുക്കലേക്ക് തന്നെ يُرْجَعُونَ അവർ മടക്കപ്പെടുന്നു

---

ഈസാ നബി (അ)യുടെ കാലം മുതൽക്ക്തന്നെ ഇസ്റാഈല്യർ രണ്ട് വിഭാഗക്കാരായി: അദ്ദേഹത്തിൽ വിശ്വസിച്ചവരും, അദ്ദേഹത്തെ നിഷേധിച്ചവരും. അതായത്: ജൂതരും, ക്രിസ്ത്യാനികളും. പിന്നീട് ക്രിസ്ത്യാനികൾക്കിടയിൽ പിളർപ്പുണ്ടായി. ആദ്യം

അവർ മൂന്ന് കക്ഷികളായിത്തീർന്നു. ഓരോന്നിനും വെവ്വേറെ നേതാക്കളും, അഭിപ്രായങ്ങളുമാണ് ഉണ്ടായിരുന്നത്. 1. യേശു ദൈവംതന്നെയായിരുന്നു, അദ്ദേഹം വന്നു ഭൂമിയിൽ ജീവിച്ചു വാനലോകത്തേക്ക് മടങ്ങിപ്പോയതാണ് എന്ന് വാദിക്കുന്ന 'യാക്കോബിയൻ' വിഭാഗം. (اليعقبية - Jacobites) 2. യേശു ദൈവപുത്രനാണ്, കുറച്ച് കാലത്തേക്ക് ദൈവം പുത്രനെ ഇങ്ങോട്ടയച്ചു. പിന്നീട് മടക്കിവിളിച്ചതാണ് എന്ന് പറയുന്ന 'നസ്ത്വൂരിയൻ' വിഭാഗം (النسطورية-Nestoriens) 3. അദ്ദേഹം ദൈവത്തിന്റെ സൃഷ്ടിയായ അടിയാനായിരുന്നു എന്ന് വിശ്വസിക്കുന്ന 'ഖുസ്ത്വൻത്വീൻ' (قسطنطين) രാജാവിന്റെ കക്ഷി (الملكانية- Melchits)

പിന്നീട് ഇവരിൽ പല അവാന്തര വിഭാഗങ്ങളും ഉണ്ടായി. ഓരോ കക്ഷിക്കും പ്രത്യേകമായ പല വിശ്വാസാചാരങ്ങളും ഉണ്ടായിട്ടുണ്ട്. പിതാവ്, പുത്രൻ, മാതാവും (ദൈവവും, യേശുവും, മറിയയും) ഇങ്ങനെ മൂന്ന് ദൈവങ്ങളാണെന്നും, പിതാവും, പരിശുദ്ധാത്മാവ് എന്നീ 'ത്രിഭൂതങ്ങൾ' (الأقانيم الثلثة) ചേർന്ന 'ത്രിയേക്യശക്തി'യാണ് ദൈവമെന്നും മറ്റുമുള്ള സിദ്ധാന്തങ്ങൾ പിന്നീട് ഉടലെടുത്തതാകുന്നു. ***(*)*** ഈ ഒടുവിൽ പറഞ്ഞ ത്രിയേകത്വ സിദ്ധാന്തമാണ് ഇന്ന് ക്രൈസ്തവലോകം പൊതുവിൽ അംഗീകരിച്ചുവരുന്നത്. പിതാവ്, അല്ലെങ്കിൽ പുത്രനാകുന്ന ദൈവം- ഇങ്ങനെ രണ്ട് അഭിപ്രായമുണ്ട്- മർയമിൽ അവതരിച്ചു പരിശുദ്ധാത്മാവോട് ചേർന്നു മനുഷ്യരൂപമെടുത്തു യേശുവായി ജനിച്ചതാണെന്നും മറ്റുമാണവർ പറഞ്ഞുവരുന്നത്. ഇതൊന്നുംതന്നെ, ഈസാ പ്രവാചകൻ (അ) അറിഞ്ഞതോ, പറഞ്ഞതോ, പഠിപ്പിച്ചതോ അല്ല എന്നുള്ളതിൽ ഒട്ടും സംശയമില്ല. പക്ഷേ, ഒന്നിലധികം ദൈവങ്ങളിലും, ദൈവാവതാരങ്ങളിലും, പാപപരിഹാരാദികളിലും വിശ്വസിച്ചുവന്നിരുന്ന വിഗ്രഹാരാധകൻമാർക്കിടയിൽ ക്രൈസ്തവമതപ്രചരണാർത്ഥം പിന്നീട് ക്രിസ്തീയ സഭകളും, പുരോഹിതൻമാരും കെട്ടിയുണ്ടാക്കിയതാകുന്നു. അങ്ങനെ വിഗ്രഹാരാധകൻമാർക്കും തങ്ങൾക്കുമിടയിൽ വേഗം യോജിക്കാവുന്ന ഒരു പുത്തൻ മതം അവർ സൃഷ്ടിച്ചുണ്ടാക്കി. അതിന്റെ താത്വികവശം വിവരിച്ചു കേൾക്കുമ്പോൾ, ഒന്ന് മൂന്നായും, മൂന്ന് ഒന്നായും പിതാവ് പുത്രനായും, പുത്രൻ പിതാവായും, ദൈവം മകനായും, മകൻ ദൈവമായും- അങ്ങനെ വൈരുദ്ധ്യത്തിനുമേൽ വൈരുദ്ധ്യം- കാണപ്പെടുന്ന ഒരു സിദ്ധാന്തമത്രെ ഇന്ന് ക്രൈസ്തവ സിദ്ധാന്തം.

മേൽ പറഞ്ഞ എല്ലാ വാദങ്ങളെയും ഖുർആൻ പാടെ നിഷേധിക്കുന്നു. അല്ലാഹു പറയുന്നു:-

(١) ولاَ تَقُولوا ثَلاثةٌ انْتهوا خَيرا لكُمْ – النساء: ١٧١

(٢) لَقَدْ كَفرَ الَّذينَ قالُوا إنّ اللّهَ هُوَ الْمَسيحُ ابْنُ مَرْيَمَ– المائدة: ٧٢

(٣) لَقَدْ كَفَرَ الّذينَ قالُوا إنَّ اللّهَ ثَالِثُ ثَلاثَةٍ – المائدة: ٧٣

സാരം: (1) 'നിങ്ങൾ മൂന്ന് ദൈവങ്ങളെന്ന് പറയരുത്; നിങ്ങൾ വിരമിച്ചുകൊള്ളുക; അത് നിങ്ങൾക്ക് ഗുണകരമായിരിക്കും.' (2) 'അല്ലാഹു തന്നെയാണ് മർയമിന്റെ മകൻ മസീഹ് എന്ന് പറയുന്നവർ തീർച്ചയായും അവിശ്വസിച്ചിരിക്കുന്നു.' (3) 'അല്ലാഹു മൂന്നിൽ

***(*) ത്രിയേകത്വ സിദ്ധാന്തം മുതലായവയെപ്പറ്റി കൂടുതൽ വിവരം മാഇദഃ നിസാഉ് എന്നീ സൂറത്തുകളിൽ കാണാം.***

മൂന്നാമനാണെന്ന് പറയുന്നവർ നിശ്ചയമായും അവിശ്വസിച്ചിരിക്കുന്നു.'

ഈസാ നബി (അ)യുടെ കാര്യത്തിൽ ജൂതരുടെ വാദം അങ്ങേഅറ്റം നികൃഷ്ടവും നിന്ദ്യവുമാകുന്നു. എന്നാൽ ക്രിസ്ത്യാനികളുടെ വാദമാകട്ടെ, ഇങ്ങേഅറ്റം അതിരുക വിഞ്ഞതുമാകുന്നു. ക്രിസ്ത്യാനികൾ അദ്ദേഹത്തെ മനുഷ്യത്വത്തിൽ നിന്ന് ദിവ്യത്വ ത്തിലേക്ക് ഉയർത്തുമ്പോൾ, ജൂതൻമാർ അദ്ദേഹത്തെ വ്യഭിചാരപുത്രനായും, ആഭി ചാരിയായും തരം താഴ്ത്തുന്നു. അതുകൊണ്ടത്രെ, ജൂതൻമാരും ക്രിസ്ത്യാനികളുമാ കുന്ന വേദക്കാരോടായി അല്ലാഹു ഇങ്ങനെ പറയുന്നത്:

يَٰٓأَهۡلَ ٱلۡكِتَٰبِ لَا تَغۡلُواْ فِي دِينِكُمۡ غَيۡرَ ٱلۡحَقِّ وَلَا تَتَّبِعُوٓاْ أَهۡوَآءَ قَوۡمٖ قَدۡ ضَلُّواْ مِن قَبۡلُ وَأَضَلُّواْ كَثِيرٗا وَضَلُّواْ عَن سَوَآءِ ٱلسَّبِيلِ -المائدة

സാരം: 'ഹേ, വേദക്കാരേ! നിങ്ങളുടെ മതവിഷയത്തിൽ സത്യമല്ലാത്തവിധം നിങ്ങൾ അതിരു കവിഞ്ഞുപോകരുത്. മുമ്പ് വഴിപിഴക്കുകയും, വളരെ ആളുകളെ വഴിപിഴപ്പി ക്കുകയും, നേർമാർഗത്തിൽ നിന്ന് വ്യതിചലിക്കുകയും ചെയ്തിട്ടുള്ള ഒരു ജനതയുടെ തന്നിഷ്ടങ്ങളെ പിൻപറ്റുകയും ചെയ്യരുത്.' (മാഇദഃ 77)

يَٰٓأَهۡلَ ٱلۡكِتَٰبِ لَا تَغۡلُواْ فِي دِينِكُمۡ وَلَا تَقُولُواْ عَلَى ٱللَّهِ إِلَّا ٱلۡحَقَّۚ إِنَّمَا ٱلۡمَسِيحُ عِيسَى ٱبۡنُ مَرۡيَمَ رَسُولُ ٱللَّهِ وَكَلِمَتُهُۥٓ أَلۡقَىٰهَآ إِلَىٰ مَرۡيَمَ وَرُوحٞ مِّنۡهُۖ فَـَٔامِنُواْ بِٱللَّهِ وَرُسُلِهِۦۖ الخ -النساء

'ഹേ, വേദക്കാരേ! നിങ്ങൾ നിങ്ങളുടെ മതവിഷയത്തിൽ അതിരുകവിയരുത്. നിങ്ങൾ അല്ലാഹുവിന്റെ പേരിൽ സത്യമല്ലാത്തത് പറയുകയും ചെയ്യരുത്. നിശ്ചയമായും, മർയ മിന്റെ മകൻ ഈസാ എന്ന മസീഹ് അല്ലാഹുവിന്റെ റസൂലും (ദൂതനും) അവന്റെ വചന വും- അത് അവൻ മർയമിലേക്ക് എത്തിച്ചതാണ്- അവന്റെ പക്കൽ നിന്നുള്ള ഒരു ആത്മാവും മാത്രമാകുന്നു. ആകയാൽ നിങ്ങൾ അല്ലാഹുവിലും അവന്റെ ദൂതൻമാരിലും വിശ്വസിക്കുവിൻ'. (നിസാഉ് 171)

പരമ്പരാഗതമായി സിദ്ധിച്ച ആ വിശ്വാസം ക്രിസ്ത്യാനികളുടെ ഹൃദയങ്ങളിൽ അടി യുറച്ചുപോയി സത്യം കേൾക്കുവാനുള്ള കാതും, കാണുവാനുള്ള കണ്ണും അവർക്ക് നഷ്ടപ്പെട്ടിരിക്കുകയാണ്. എന്നാൽ ഒരു ദിവസം വരുവാനുണ്ട്. അന്ന് അവരുടെ ബധി രതയും, അന്ധതയുമെല്ലാം നീങ്ങിപ്പോകുന്നതാകുന്നു. പക്ഷേ, ഫലമുണ്ടാകുകയില്ല. തീരാത്ത നെടുംഖേദവും, അതികഠിനമായ ശിക്ഷയുമാണവിടെ അവർക്ക് അനുഭവപ്പെ ടുക. ഈ ഭൂമിയിൽ ആരും സ്ഥിരമായി ജീവിക്കുന്നതല്ല. എല്ലാം അല്ലാഹുവിന് ഒഴി ഞ്ഞുകൊടുത്തുകൊണ്ട് അവന്റെ അടുക്കൽ ചെല്ലേണ്ടിവരും. അതിനാൽ, രക്ഷക്കുള്ള മാർഗം ഇപ്പോൾ തന്നെ അന്വേഷിക്കേണ്ടതാകുന്നു. എന്നിങ്ങനെയുള്ള ഒരു താക്കീ താണ് 39-ഉം, 40-ഉം വചനങ്ങളിൽ അടങ്ങിയിട്ടുള്ളത്.

ഇമാം ബുഖാരീ (റ) ഇമാം മുസ്‌ലിം (റ) എന്നിവരും മറ്റും നിവേദനം ചെയ്യുന്ന ഒരു നബിവചനത്തിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: 'സ്വർഗക്കാരായ സജ്ജനങ്ങൾ സ്വർഗ ത്തിലും, നരകക്കാരായ ദുർജ്ജനങ്ങൾ നരകത്തിലും പ്രവേശിച്ചു കഴിഞ്ഞശേഷം, ഇരു കൂട്ടരെയും വിളിച്ചു അവരുടെ മുമ്പാകെ മരണത്തെ ഒരു കൊറ്റനാടായി രൂപാന്തരപ്പെ ടുത്തി അതിനെ അറുത്തുകളയുന്നതാകുന്നു. പിന്നീട് ഇരുകൂട്ടരോടും ഇപ്രകാരം പറ യപ്പെടും: 'ഹേ, സ്വർഗക്കാരേ! ശാശ്വതജീവിതം! എനി മരണമില്ല. ഹേ, നരകക്കാരേ! ശാശ്വതജീവിതം! എനി മരണമില്ല.' തുടർന്നുകൊണ്ട് തിരുമേനി: 'നെടുംഖേദത്തിന്റെ

ദിവസത്തെ സംബന്ധിച്ച് അവർക്ക് മുന്നറിയിപ്പ് നൽകുക' (وَأَنذِرْهُمْ يَوْمَ الْحَسْرَةِ.....) എന്ന 39 -ാം വചനം ഓതുകയും ചെയ്തു' ഈ ഹദീഥിൽ നിന്ന് 'നെടുംഖേദത്തിന്റെ ദിവസം' മരണാനന്തരമുള്ളതാണെന്ന് വരുന്നു. മിക്ക മുഫസ്സിറുകളും (ക്വുർആൻ വ്യാഖ്യാതാക്കളും) അങ്ങനെയാണ് അഭിപ്രായപ്പെട്ടിട്ടുള്ളതും. ഈ ദിവസത്തെക്കുറിച്ച് താഴെ പറയുന്ന മറ്റൊരു അഭിപ്രായംകൂടിയുണ്ട്. ഹദീഥിൽ ഇതിനെപ്പറ്റി ഖണ്ഡിതമായി പ്രസ്താവിച്ചിട്ടില്ലാത്തതുകൊണ്ടും, ആയത്തിന്റെ ഉള്ളടക്കത്തോട് യോജിച്ചു കാണാവുന്നത്കൊണ്ടും ആ അഭിപ്രായവും ഇവിടെ ചൂണ്ടിക്കാട്ടുന്നത് നന്നായിരിക്കും.:-

37 -ാം ആയത്തിൽ يَوْمٍ عَظِيمٍ( വമ്പിച്ച ഒരു ദിവസം) എന്നും 38-ാം വചനത്തിൽ يَوْمَ يَأْتُونَنَا (നമ്മുടെ അടുക്കൽ വരുന്ന ദിവസം) എന്നും പ്രസ്താവിച്ചത് മരണാനന്തര ജീവിതത്തെക്കുറിച്ചാണെന്ന് സ്പഷ്ടമാകുന്നു. പിന്നീട് അതിന്ശേഷം 'നെടുംഖേദത്തിന്റെ ദിവസത്തെക്കുറിച്ച് അവർക്ക് മുന്നറിയിപ്പ് നൽകുക' എന്ന് 39-ാം വചനത്തിൽ പ്രത്യേകം ഒന്ന് എടുത്ത് പറഞ്ഞിരിക്കെ, അത് മറ്റൊരു ദിവസത്തെക്കുറിച്ചായിരിക്കുമെന്ന് കരുതാമല്ലോ. ക്രൈസ്തവ ലോകത്തിനാകമാനം ബാധിക്കുന്ന ഒരു മഹാവിപത്തായിരിക്കണം അത്. വാസ്തവത്തിൽ അങ്ങനെ ഒരു വിപത്ത് അവർക്ക് സംഭവിച്ചിട്ടുമുണ്ട്.

സൂറത്തുമർയം അവതരിച്ചു 25 കൊല്ലം കഴിഞ്ഞില്ല- അപ്പോഴേക്കും അവർക്ക് അത് വന്നെത്തി. ക്രിസ്തീയ തലസ്ഥാനവും, ക്രിസ്ത്യാനികളുടെ പുണ്യഗേഹവും, അവരുടെ കേന്ദ്രവുമായി പരിലസിച്ചിരുന്ന ജരൂശലേം (ബൈത്തുൽ മുക്വദ്ദസ്പട്ടണം)- അതാ പെട്ടന്ന്- അവരുടെ കയ്യിൽനിന്ന് ഒരു പുതിയ ജനതയുടെ- മുസ്ലിംകളുടെ- കയ്യിലേക്ക് നീങ്ങിയെന്ന വാർത്ത ക്രിസ്തീയലോകത്തെ ആകമാനം സ്തംഭിപ്പിച്ചുകളഞ്ഞു. പ്രസിദ്ധ ചരിത്രകാരനായ ഗിബ്ബൺ (Gibbon) പറയുകയാണ്: ഈ വാർത്ത കേട്ടപ്പോൾ, ഒരക്ഷരം മിണ്ടുവാൻ സാധിക്കാത്ത ഒരവസ്ഥയാണ് ക്രൈസ്തവലോകത്തെ ആകമാനം ആവരണം ചെയ്തത്. കാരണം; തങ്ങൾക്ക് നേരിട്ട ഏറ്റവും വമ്പിച്ച ഈ അപമാനം തടയുവാൻ, മതാദ്ധ്യക്ഷസ്ഥാനത്തുനിന്ന് പ്രതീക്ഷിക്കപ്പെട്ടിരുന്ന വല്ല അമാനുഷികശക്തിക്കോ, അല്ലെങ്കിൽ ബൈസന്തീൻ *(*)* സാമ്രാജ്യത്തിന്റെ വമ്പിച്ച സൈന്യശക്തിക്കോ സാധ്യമായില്ല. ബൈത്തുൽമുക്വദ്ദസിന്റെ മാത്രം പതനമായിരുന്നില്ല അത്. ഏഷ്യയിലെയും, ആഫ്രിക്കയിലെയും മുഴുവൻ ക്രൈസ്തവരുടെയും പതനം കുറിക്കുന്ന സംഭവമായിരുന്നു അത്.

സിരിയായുടെ പകുതിഭാഗം വിട്ടുകൊടുത്തിട്ടെങ്കിലും മുസ്ലിംകളുമായി സഖ്യത്തിൽ ഏർപ്പെടാത്തപക്ഷം, സിരിയ മുഴുവനും, റോമാ പകുതിയും നമുക്ക് നഷ്ടപ്പെടേണ്ടിവരുമെന്ന് ഹിർക്കലിയൂസ് *(**)* ചക്രവർത്തി പറഞ്ഞുനോക്കിയെങ്കിലും, ക്രിസ്തീയപുരോഹിതൻമാർ വിസമ്മതിക്കുകയാണുണ്ടായത്. ഒടുക്കം സംഭവിച്ചത് അദ്ദേഹം പറഞ്ഞതുപോലെത്തന്നെയായിരുന്നു. അബൂബക്ർ (റ) സിരിയായിലേക്ക് സൈന്യത്തെ അയച്ചു. ഉമർ (റ) ആ കൃത്യം പൂർത്തിയാക്കുകയും ചെയ്തു. എണ്ണംകൊണ്ടും, സന്നാഹംകൊണ്ടും ആയിരക്കണക്കിന് തങ്ങൾക്ക് വർദ്ധനവുണ്ടായിരുന്നിട്ടും ആ ഖേദത്തിന്റെ ദിവസം അനുഭവിക്കുന്നതിൽനിന്ന് അവർക്ക് ഒഴിവ് കിട്ടിയില്ല; സിരിയായിൽനിന്ന് അന്ത്യയാത്ര പുറപ്പെട്ടുപോകുമ്പോൾ ലബ്നാനിലെ ഉന്നത ഗോപുരങ്ങളെനോക്കി- കപ്പലിന്റെ

***(*) ബൈസന്തീൻ (بيزنطي- Byzantine)= റോമാസാമ്രാജ്യം. (**) റോമൻകൈസറായ هرقل (Hercules).***

മുകളിൽ നിന്നുകൊണ്ട്- ഗദ്ഗദസ്വരത്തിൽ ഹിർക്കലിയൂസ് ആ രാജ്യത്തോട് അന്ത്യ യാത്ര പറഞ്ഞത് ഇന്നും ചരിത്രത്തിന്റെ താളുകളിലും, ചരിത്രകാരൻമാരുടെ നാവുക ളിലും ആവർത്തിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. അദ്ദേഹം പറഞ്ഞു 'പ്രിയപ്പെട്ട സിരിയാ! വിടതന്നാലും! നിനക്ക് സലാം! ഇനിമേൽ നാം തമ്മിൽ കാണുകയില്ല! സലാം!' ക്രൈസ്തവലോകത്തെ സംബന്ധിച്ചിടത്തോളം ഇത് ശരിയായ അർത്ഥത്തിലുള്ള ഒരു നെടുംഖേദത്തിന്റെ ദിവസംതന്നെയായിരുന്നില്ലേ? ചിന്തിച്ചുനോക്കുക! 40-ാം വചന ത്തിലെ ഉള്ളടക്കം ഈ വ്യാഖ്യാനത്തോട് യോജിക്കുന്നത് കാണാം. والله اعلم

അടുത്ത ആയത്തുമുതൽ ഇബ്റാഹീം നബി (അ)യുടെ കഥ ആരംഭിക്കുന്നു:-

## വിഭാഗം - 3

وَٱذۡكُرۡ فِي ٱلۡكِتَٰبِ إِبۡرَٰهِيمَۚ إِنَّهُۥ كَانَ صِدِّيقٗا نَّبِيًّا ﴿٤١﴾

**﴾41﴿ വേദഗ്രന്ഥത്തിൽ ഇബ്റാഹീമിനെക്കുറിച്ചും പ്രസ്താവിക്കുക: നിശ്ചയമായും അദ്ദേഹം പരമ സത്യവാനും, പ്രവാചകനുമായിരുന്നു.**

إِذۡ قَالَ لِأَبِيهِ يَٰٓأَبَتِ لِمَ تَعۡبُدُ مَا لَا يَسۡمَعُ وَلَا يُبۡصِرُ وَلَا يُغۡنِي عَنكَ شَيۡـٔٗا ﴿٤٢﴾

**﴾42﴿ അദ്ദേഹം തന്റെ പിതാവിനോട് പറഞ്ഞ സന്ദർഭം (ഓർക്കുക:) 'എന്റെ പിതാവേ! എന്തിനായിട്ടാണ്, കേൾക്കുകയാകട്ടെ, കാണുകയാകട്ടെ, ഒരു കാര്യത്തിനും നിങ്ങൾക്ക് ഉപകരിക്കുകയാകട്ടെ ചെയ്യാത്തതിനെ [ബിംബത്തെ] നിങ്ങൾ ആരാധിക്കുന്നത്?!**

يَٰٓأَبَتِ إِنِّي قَدۡ جَآءَنِي مِنَ ٱلۡعِلۡمِ مَا لَمۡ يَأۡتِكَ فَٱتَّبِعۡنِيٓ أَهۡدِكَ صِرَٰطٗا سَوِيّٗا ﴿٤٣﴾

**﴾43﴿ 'എന്റെ പിതാവേ! നിങ്ങൾക്ക് സിദ്ധിച്ചിട്ടില്ലാത്ത ചില അറിവ് എനിക്ക് ലഭിച്ചിട്ടുണ്ട്; ആകയാൽ, നിങ്ങൾ എന്നെ പിൻതുടരുക, ഞാൻ നിങ്ങൾക്ക് ശരിയായ മാർഗം കാണിച്ചു തന്നുകൊള്ളാം.**

يَٰٓأَبَتِ لَا تَعۡبُدِ ٱلشَّيۡطَٰنَۖ إِنَّ ٱلشَّيۡطَٰنَ كَانَ لِلرَّحۡمَٰنِ عَصِيّٗا ﴿٤٤﴾

**﴾44﴿ എന്റെ പിതാവേ! നിങ്ങൾ പിശാചിനെ ആരാധിക്കരുത്: നിശ്ചയമായും പിശാച് പരമകാരുണികനോട് [അല്ലാഹുവിനോട്] അനുസരണമില്ലാത്തവനാകുന്നു.**

يَٰٓأَبَتِ إِنِّيٓ أَخَافُ أَن يَمَسَّكَ عَذَابٞ مِّنَ ٱلرَّحۡمَٰنِ فَتَكُونَ

**﴾45﴿ എന്റെ പിതാവേ! പരമകാരുണികനിൽനിന്നുള്ള ശിക്ഷ നിങ്ങളെ ബാധിക്കുന്നതിനെ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു; അപ്പോൾ,**

**നിങ്ങൾ പിശാചിന് ഒരു ബന്ധുവായി ത്തീരുന്നതാണ്.'** لِلشَّيْطَٰنِ وَلِيًّا ﴿٤٥﴾

﴾41﴿ وَاذْكُرْ പ്രസ്താവിക്കുക, പറയുക فِي الْكِتَابِ വേദഗ്രന്ഥത്തിൽ إِبْرَاهِيمَ ഇബ്റാഹീമിനെക്കുറിച്ച്, ഇബ്റാഹീമിനെ إِنَّهُ നിശ്ചയമായും അദ്ദേഹം كَانَ ആയിരുന്നു صِدِّيقًا പരമസത്യവാൻ, സത്യസന്ധൻ نَبِيًّا പ്രവാചകൻ ﴾42﴿ إِذْقَالَ അദ്ദേഹം പറഞ്ഞ പ്പോൾ لِأَبِيهِ തന്റെ പിതാവിനോട് يَاأَبَتِ എന്റെ പിതാവേ لِمَ تَعْبُدُ എന്തിനാണ് നിങ്ങൾ ആരാധിക്കുന്നത്, ഇബാദത്ത് ചെയ്യുന്നത് مَالَا يَسْمَعُ കേൾക്കാത്തതിനെ وَلَا يُبْصِرُ കാണു കയുമില്ലാത്ത وَلَا يُغْنِي ഉപകരിക്കുകയുമില്ലാത്ത عَنْكَ താങ്കൾക്ക് شَيْئًا ഒരു കാര്യത്തി നും, ഒട്ടും തന്നെ ﴾43﴿ يَاأَبَتِ എന്റെ പിതാവേ إِنِّي നിശ്ചയമായും ഞാൻ قَدْ جَاءَنِي എനിക്ക് വന്നിട്ടുണ്ട്, ലഭിച്ചിട്ടുണ്ട് مِنَ الْعِلْمِ അറിവിൽ നിന്ന് (ചിലത്) مَالَمْ يَأْتِكَ നിങ്ങൾക്ക് സിദ്ധിക്കാത്ത, വന്നെത്താത്തത് فَاتَّبِعْنِي അതുകൊണ്ട് എന്നെ പിൻതുടരുക أَهْدِكَ ഞാൻ നിങ്ങൾക്ക് കാട്ടിത്തരാം, മാർഗദർശനം നൽകാം صِرَاطًا മാർഗം, മാർഗത്തിലേക്ക്, മാർഗ ത്തിൽ سَوِيًّا ശരിയായ, നേരായ ﴾44﴿ يَاأَبَتِ എന്റെ പിതാവേ لَا تَعْبُدِ നിങ്ങൾ ആരാധി ക്കരുത്, ഇബാദത്ത് ചെയ്യരുത് الشَّيْطَانَ പിശാചിന് إِنَّ الشَّيْطَانَ നിശ്ചയമായും പിശാച് كَانَ ആകുന്നു, ആയിരിക്കുന്നു لِلرَّحْمَٰنِ പരമകാരുണികന്, റഹ്മാനായുള്ളവന് عَصِيًّا അനുസരണമില്ലാത്തവൻ, എതിര് നടക്കുന്നവൻ, അനുസരണം കെട്ടവൻ ﴾45﴿ يَاأَبَتِ എന്റെ പിതാവേ إِنِّي أَخَافُ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു أَنْ يَمَسَّكَ നിങ്ങളെ സ്പർശിക്കും (ബാധിക്കും) എന്ന് عَذَابٌ വല്ല ശിക്ഷയും مِنَ الرَّحْمَٰنِ പരമകാരുണിക നിൽ നിന്ന് فَتَكُونَ അപ്പോൾ നിങ്ങളായിത്തീരും لِلشَّيْطَانِ പിശാചിന് وَلِيًّا ബന്ധു

ബിംബാരാധനയിൽ മുളച്ചുവളർന്ന ഒരാളായിരുന്നു, ഇബ്റാഹീം നബി (അ)യുടെ പിതാവായ ആസർ (آزَرْ). പിതൃബഹുമാനവും, വാൽസല്യവും സർവ്വത്ര പ്രകടമാക്കി ക്കൊണ്ട് ഇബ്റാഹീം (അ) പിതാവിനെ ഉപദേശിക്കുന്നു. വിഗ്രഹാരാധനയുടെ നിരർത്ഥ തയും, അതിന്റെ ഭവിഷ്യത്തും പിതാവ് പിഴച്ചുപോകുന്നതിലുള്ള താങ്ങാനാവാത്ത വ്യസ നവും ആ വാചകങ്ങളിൽ നാം കാണുന്നു. 'എന്റെ പിതാവേ, എന്റെ പിതാവേ' എന്നാ വർത്തിച്ചു വിളിച്ചുകൊണ്ട് വളരെ ആദരവോടെയാണ് അദ്ദേഹം പിതാവിനെ ഉപദേശി ക്കുന്നത്. പിതാവാകട്ടെ, പിശാചിന്റെ പ്രേരണകൾക്കും അഭീഷ്ടങ്ങൾക്കും തികച്ചും അടിമപ്പെട്ടിരിക്കുകയാണ്. അത്കൊണ്ടാണ് നിങ്ങൾ പിശാചിനെ ആരാധിക്കരുത്' എന്ന് അദ്ദേഹം പറയുന്നതും. പുത്രന്റെ ഉപദേശം പിതാവ് വിലവെക്കുന്നില്ലെന്ന് മാത്രമല്ല, പുത്രനോട് കയർക്കുകകൂടി ചെയ്യുന്നു:

**﴾46﴿ അയാൾ പറഞ്ഞു: 'എന്റെ ഇലാഹുകളെ [ആരാധ്യൻമാരെ] വേണ്ടെന്ന്‌വെക്കുന്നവനാണോ നീ -ഇബ്റാഹീമേ!? നീ (ഇതിൽനിന്ന്) വിരമിക്കുന്നില്ലെങ്കിൽ, നിശ്ചയമായും ഞാൻ നിന്നെ എറിഞ്ഞാട്ടുകതന്നെ**

قَالَ أَرَاغِبٌ أَنتَ عَنْ ءَالِهَتِى يَـٰٓإِبْرَٰهِيمُ ۖ لَئِن لَّمْ تَنتَهِ لَأَرْجُمَنَّكَ ۖ

وَٱهۡجُرۡنِي مَلِيّٗا ﴿٤٦﴾

**ചെയ്യും; സുരക്ഷിതനായി നീ എന്നെ വിട്ടേച്ച് പോയിക്കൊള്ളുക!'**

﴾46﴿ قَالَ അദ്ദേഹം പറഞ്ഞു أَرَاغِبٌ താൽപര്യമില്ലാത്തവനാണോ, ആഗ്രഹിക്കുന്നവനാണോ أَنتَ നീ عَنْ آلِهَتِي എന്റെ ഇലാഹുകളെ വിട്ടു (കളയുവാൻ) يَا إِبْرَاهِيمُ ഇബ്റാഹീമേ لَئِن لَّمْ تَنتَهِ നീ വിരമിക്കുന്നില്ലെങ്കിൽ لَأَرْجُمَنَّكَ നിശ്ചയമായും ഞാൻ നിന്നെ എറിഞ്ഞാട്ടും وَاهْجُرْنِي നീ എന്നെ വിട്ടേച്ചു (ഉപേക്ഷിച്ചു) പോകണം مَلِيًّا സുരക്ഷിതനായ നിലയിൽ, കുറേകാലം

ഇതായിരുന്നു പിതാവിന്റെ മറുപടി. ഉപദേശം സ്വീകരിക്കുന്നത്പോകട്ടെ, അതിനെപ്പറ്റി യാതൊന്നും ചിന്തിക്കുവാൻപോലും പിതാവ് തയ്യാറില്ല. മാത്രമല്ല, മകന് കനത്ത ഒരു താക്കീതും! തൗഹീദിൽ (ഏകദൈവ വിശ്വാസത്തിൽ) നിന്ന് വിരമിച്ചുശിർക്കിന്റെ (ബഹുദൈവ വിശ്വാസത്തിന്റെ) മാർഗം സ്വീകരിക്കാത്തപക്ഷം നിന്നെ ഞാൻ എറിഞ്ഞാട്ടും, തൽക്കാലം നിനക്ക് രക്ഷ വേണമെങ്കിൽ നീ എന്നെ വിട്ടേച്ചുപോയിക്കൊള്ളുക. ഇതായിരുന്നു താക്കീത്. مَلِيًّا(മലിയ്യൻ) എന്ന വാക്കിന് കുറേ കാലത്തേക്ക് എന്നും അർത്ഥം വരാം. രണ്ടായാലും ഉദ്ദേശ്യം വ്യക്തമാണ്. ഇബ്റാഹീം (അ) പിതാവിന് നൽകുന്ന പ്രത്യുത്തരം ഇപ്രകാരമായിരുന്നു:

قَالَ سَلَٰمٌ عَلَيۡكَۖ سَأَسۡتَغۡفِرُ لَكَ رَبِّيٓۖ إِنَّهُۥ كَانَ بِي حَفِيّٗا ﴿٤٧﴾

**﴾47﴿ അദ്ദേഹം പറഞ്ഞു: 'നിങ്ങൾക്ക് സലാം'! നിങ്ങൾക്കു വേണ്ടി ഞാൻ എന്റെ റബ്ബിനോട് പാപമോചനത്തിനർത്ഥിച്ചു കൊള്ളാം; നിശ്ചയമായും, അവൻ എന്നോട് വളരെ കനിവുള്ളവനാകുന്നു'.**

وَأَعۡتَزِلُكُمۡ وَمَا تَدۡعُونَ مِن دُونِ ٱللَّهِ وَأَدۡعُواْ رَبِّي عَسَىٰٓ أَلَّآ أَكُونَ بِدُعَآءِ رَبِّي شَقِيّٗا ﴿٤٨﴾

**﴾48﴿ 'നിങ്ങളെയും, അല്ലാഹുവിന് പുറമെ നിങ്ങൾ വിളി(ച്ചു പ്രാർത്ഥി) ച്ചുവരുന്നതിനെയും ഞാൻ വിട്ടൊഴിഞ്ഞു പോകയാണ്; ഞാൻ എന്റെ റബ്ബിനെ വിളി(ച്ചു പ്രാർത്ഥി)ച്ചു കൊണ്ടിരിക്കയും ചെയ്യും. എന്റെ റബ്ബിനെ വിളിക്കുന്നതിൽ ഞാൻ ദൗർഭാഗ്യവാനാകാതിരുന്നേക്കാം.**

﴾47﴿ قَالَ അദ്ദേഹം പറഞ്ഞു سَلَامٌ സലാം, സമാധാനം عَلَيْكَ നിങ്ങൾക്ക് سَأَسْتَغْفِرُ ഞാൻ പാപമോചനം തേടാം لَكَ നിങ്ങൾക്ക് (വേണ്ടി) رَبِّي എന്റെ റബ്ബിനോട് إِنَّهُ നിശ്ചയമായും അവൻ كَانَ ആകുന്നു بِي എന്നെപ്പറ്റി, എന്നിൽ حَفِيًّا വളരെ കനിവുള്ളവൻ ﴾48﴿ وَأَعْتَزِلُكُمْ ഞാൻ നിങ്ങളെ വിട്ടൊഴിഞ്ഞുപോകുന്നു وَمَا تَدْعُونَ നിങ്ങൾ വിളി

ക്കുന്നതിനെയും, പ്രാർത്ഥിക്കുന്നതിനെയും مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ وَأَدْعُو ഞാൻ വിളിക്കുകയും (പ്രാർത്ഥിക്കുകയും) ചെയ്യും رَبِّي എന്റെ രക്ഷിതാവിനെ عَسَىٰ ആയേക്കാം أَلَّا أَكُونَ ഞാൻ ആകാതിരിക്കുവാൻ بِدُعَاءِ വിളിക്കുന്നത് (പ്രാർത്ഥിക്കുന്നത്) കൊണ്ട് رَبِّي എന്റെ റബ്ബിനെ شَقِيًّا ദുർഭാഗ്യവാൻ, പരാജിതൻ

---

പുത്രവാൽസല്യം പോലും പ്രകടമാക്കാത്ത മറുപടിയായിരുന്നു പിതാവ് നൽകിയതെന്ന് പറയേണ്ടതില്ല. അങ്ങനെ, ഇബ്റാഹീം (അ) പിതാവിനോട് സലാം ചൊല്ലിപ്പിരിഞ്ഞു. അപ്പോഴും പിതാവിന്റെ കാര്യത്തിൽ അദ്ദേഹം നിരാശപ്പെട്ടിരുന്നില്ല. ഞാൻ നിങ്ങൾക്ക് പാപമോചനം തേടിക്കൊള്ളാമെന്ന് പറഞ്ഞുകൊണ്ടാണ് അദ്ദേഹം വിടവാങ്ങുന്നത്. അദ്ദേഹം അത് ചെയ്കയും ചെയ്തു. പക്ഷേ, പിതാവ് അല്ലാഹുവിന്റെ ശത്രുവും പിശാചിന്റെ ബന്ധുവും തന്നെയാണെന്ന് പിന്നീട് അദ്ദേഹത്തിന് ഉറപ്പായി. അതോടെ അത് നിർത്തലാക്കുകയും ചെയ്തു. ഇതിനെക്കുറിച്ച് അല്ലാഹു ഇപ്രകാരം പറയുന്നു:

وَمَا كَانَ اسْتِغْفَارُ إِبْرَاهِيمَ لِأَبِيهِ إِلَّا عَن مَّوْعِدَةٍ وَعَدَهَا إِيَّاهُ فَلَمَّا تَبَيَّنَ لَهُ أَنَّهُ عَدُوٌّ لِّلَّهِ تَبَرَّأَ مِنْهُ - التوبة

സാരം: ഇബ്റാഹീം തന്റെ പിതാവിനുവേണ്ടി പാപമോചനത്തിന്നർത്ഥിച്ചത് അദ്ദേഹത്തോട് ചെയ്തിരുന്ന ഒരു വാഗ്ദാനം മൂലമല്ലാതെ മറ്റൊന്നുമായിരുന്നില്ല. എന്നാൽ, അദ്ദേഹം അല്ലാഹുവിന്റെ ശത്രുവാണെന്ന് തനിക്ക് വ്യക്തമായപ്പോൾ അദ്ദേഹത്തിൽനിന്ന് താൻ ഒഴിഞ്ഞ് നിൽക്കുക തന്നെ ചെയ്തു. (തൗബഃ 114)

തൗഹീദിന്റെ മാർഗത്തിൽ എന്ത് ത്യാഗവും വരിക്കുവാൻ ഇബ്റാഹീം നബി (അ) തയ്യാറായിരുന്നു. അദ്ദേഹം നാടും, വീടും കുടുംബവുമെല്ലാം ഉപേക്ഷിച്ചുകൊണ്ട് സ്വദേശമായ ഇറാക്വിൽനിന്ന് ശാമിലേക്ക് വന്നു. കൻആൻ പ്രദേശത്ത് (*) താമസമാക്കി. കൂടെ സഹോദരപുത്രൻ ലൂത്വ് നബി (അ)യും ഉണ്ടായിരുന്നു. പിന്നീട് മക്കളും, മക്കളുടെ മക്കളുമായി ആ കുടുംബം പെരുകിപ്പെരുകി വരികയും, പുതിയൊരു ലോകചരിത്രം തന്നെ സൃഷ്ടിക്കുകയും ചെയ്തു. അടുത്ത ആയത്തുകളിൽ ഇതിനെപ്പറ്റി സൂചിപ്പിക്കുന്നു. (ഇബ്റാഹീം നബി (അ)യുടെ ചരിത്രം വിശദമായി സൂറത്തു ഇബ്റാഹീമിന്റെ തുടക്കത്തിൽ നാം വിവരിച്ചിട്ടുണ്ട്.)

فَلَمَّا اعْتَزَلَهُمْ وَمَا يَعْبُدُونَ مِن دُونِ اللَّهِ وَهَبْنَا لَهُ إِسْحَاقَ وَيَعْقُوبَ ۖ وَكُلًّا جَعَلْنَا نَبِيًّا ﴿٤٩﴾

**《49》 അങ്ങനെ, അവരെയും, അവർ അല്ലാഹുവിന് പുറമെ ആരാധിച്ചു വരുന്നവരെയും അദ്ദേഹം വിട്ടൊഴിഞ്ഞു പോയാറെ, അദ്ദേഹത്തിന് (പുത്രൻ) ഇസ്ഹാക്വിനെയും, (പൗത്രൻ) യഅ്ക്വൂബിനെയും നാം പ്രദാനം ചെയ്തു; എല്ലാ (ഓരോരു) വരെയും നാം നബിമാരാക്കുകയും ചെയ്തു.**

---

*(*) സ്ഥലങ്ങൾ പടം 6 ൽ കാണുക.*

وَوَهَبْنَا لَهُم مِّن رَّحْمَتِنَا وَجَعَلْنَا لَهُمْ لِسَانَ صِدْقٍ عَلِيًّا ﴿٥٠﴾

**《50》 നമ്മുടെ അനുഗ്രഹത്തിൽ നിന്നും അവർക്ക് നാം പ്രദാനം ചെയ്കയും, സത്യത്തിന്റെ ഉന്നതമായ (സൽ) കീർത്തി അവർക്ക് ഉണ്ടാക്കിക്കൊടുക്കുകയും ചെയ്തു.**

《49》 فَلَمَّا اعْتَزَلَهُمْ അങ്ങനെ അദ്ദേഹം അവരെ വിട്ടൊഴിഞ്ഞപ്പോൾ وَمَا يَعْبُدُونَ അവർ ആരാധിക്കുന്നവയെയും مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ وَهَبْنَا നാം പ്രദാനം ചെയ്തു, ദാനം കൊടുത്തു لَهُ അദ്ദേഹത്തിന് إِسْحَاقَ ഇസ്ഹാകിനെ وَيَعْقُوبَ യഅ്ക്വൂബിനെയും وَكُلًّا എല്ലാവരെയും, ഓരോരുത്തരെയും جَعَلْنَا നാം ആക്കി نَبِيًّا നബി, പ്രവാചകൻ 《50》 وَوَهَبْنَا നാം പ്രദാനം ചെയ്കയും ചെയ്തു لَهُم അവർക്ക് مِن رَّحْمَتِنَا നമ്മുടെ അനുഗ്രഹത്തിൽ നിന്ന്, കാരുണ്യത്തിൽ നിന്ന് وَجَعَلْنَا നാം ഉണ്ടാക്കുകയും ചെയ്തു, ഏർപ്പെടുത്തുകയും ചെയ്തു لَهُمْ അവർക്ക് لِسَانَ صِدْقٍ സത്യത്തിന്റെ കീർത്തി (സൽകീർത്തി) عَلِيًّا ഉന്നതമായ, ഉന്നതമായ നിലയിൽ

---

ഒരു കാലത്തും മങ്ങിപ്പോകാത്തവണ്ണം ജനങ്ങളിൽനിന്നുള്ള പ്രശംസയും, അഭിനന്ദനവും അവർക്കുണ്ടായിരിക്കുമെന്ന് സാരം. ജൂതർ, ക്രിസ്ത്യാനികൾ, മുസ്‌ലിംകൾ എന്നീ തരവ്യത്യാസമില്ലാതെ, ദൈവിക മതസ്ഥരെല്ലാം തന്നെ അവരെ പ്രശംസിക്കുന്നവരും ബഹുമാനിക്കുന്നവരുമാകുന്നു. ലോകാവസാനം വരെ ഈ കീർത്തി നിലനിൽക്കയും ചെയ്യും. നമസ്കാരം, ഹജ്ജ് മുതലായ കർമങ്ങളിൽപോലും ഈ പ്രവാചക കുടുംബത്തിന്റെ സ്മരണകൾ കാണാവുന്നതാണ്.

ഇബ്‌റാഹീം നബി (അ)യുടെ പുത്രനാണ് ഇസ്ഹാക് (അ). ഇദ്ദേഹത്തിന്റെ മകനാണ് യഅ്ക്വൂബ് (അ). പ്രവാചകൻമാരിൽ അധികഭാഗവും യഅ്ക്വൂബ് നബി (അ)യുടെ സന്താനപരമ്പരയിൽപെട്ടവരാകുന്നു. പന്ത്രണ്ട് ഗോത്രങ്ങളുള്ള ഇസ്‌റാഈൽ (യിസ്റായേൽ) വംശത്തിന്റെ പിതാവുമാണ് അദ്ദേഹം. ഇസ്ഹാക് നബി (അ)യുടെ സഹോദരനായ ഇസ്മാഈൽ നബി (അ)യുടെ സന്തതികളിൽ നിന്നാണ് മുഹമ്മദ് തിരുമേനിﷺ ജനിച്ചത്. അപ്പോൾ വമ്പിച്ച രണ്ട് വംശപരമ്പരകളായ ഇസ്‌റാഈൽ വംശങ്ങളും ഇസ്മാഈൽ വംശങ്ങളും(അറബികളും) ഇബ്‌റാഹീം നബി (അ)യുടെ സന്തതികളാകുന്നു. *(*)*

ഒരു കാര്യം ഇവിടെവെച്ച് നാം മനസ്സിലാക്കേണ്ടതുണ്ട്. 48-ാം വചനത്തിൽ, 'നിങ്ങൾ വിളിച്ചുവരുന്നവ' അല്ലെങ്കിൽ 'പ്രാർത്ഥിച്ചുവരുന്നവ' (وَمَا تَدْعُونَ) എന്നും 'ഞാൻ വിളിച്ചുകൊണ്ടിരിക്കും' അല്ലെങ്കിൽ 'പ്രാർത്ഥിച്ചുകൊണ്ടിരിക്കും' (وَأَدْعُوا) എന്നും പറഞ്ഞുവല്ലോ. ഈ രണ്ട് ക്രിയാരൂപങ്ങളുടെയും ധാതു (الْمَصْدَر) അതേ വചനത്തിൽ തന്നെ കാണുന്ന 'ദുആ' (دُعَاء) എന്ന പദമാകുന്നു. ഇതിന് 'വിളിക്കുക, പ്രാർത്ഥിക്കുക, വിളിച്ചു പ്രാർത്ഥിക്കുക, തേടുക, ക്ഷണിക്കുക, അപേക്ഷിക്കുക' എന്നിങ്ങനെയുള്ള അർത്ഥങ്ങളെല്ലാം വരുന്നതാണ്. ഒരു അദൃശ്യശക്തിക്ക് മുമ്പിൽ ഭക്തിയോട്കൂടി ചെയ്യുന്ന അപേ

---

***(*) 12 ഇസ്‌റാഈൽ ഗോത്രങ്ങളുടെ വാസസ്ഥലങ്ങൾ പടം 5 ലും അറബി ഗോത്രങ്ങളുടെ വാസസ്ഥലങ്ങൾ പടം 8 ലും 11 ലും കാണാം.***

ക്ഷക്കാണ് 'പ്രാർത്ഥന' എന്ന് പറയുന്നത്. ഈ അർത്ഥത്തിലാണ് 'ദുആ' എന്ന പദവും, അതിൽനിന്ന് ഉൽഭവിക്കുന്ന മറ്റുള്ള പദരൂപങ്ങളും അധികവും ഉപയോഗിക്കപ്പെടാറുള്ളത്. പ്രാർത്ഥിക്കുക എന്ന അർത്ഥത്തിൽ തന്നെ 'പടച്ചവനെ വിളിക്കുക' എന്നും അല്ലാഹുവിനോട് തേടുക എന്നും മറ്റും മലയാളികളായ നാം പറയാറുള്ളത്പോലെ, ദുആയുടെ അർത്ഥത്തിൽ അറബിഭാഷയിലും വേറെ ചില വാക്കുകൾ ഉപയോഗിക്കാറുണ്ട്. ഉദാഹരണമായി 3-ാം വചനത്തിൽ സകരിയ്യ (അ) പ്രാർത്ഥിച്ചതിനെപ്പറ്റി 'വിളിച്ചു' എന്നർത്ഥമാകുന്ന 'നാദാ' (**نَادَى**) എന്ന പദമാണല്ലോ ഉള്ളത് ആ 'വിളി' (**نداء**) കൊണ്ടുദ്ദേശ്യം 'പ്രാർത്ഥന' തന്നെയാണെന്ന് അടുത്ത 4-ാം വചനത്തിന്റെ അവസാനഭാഗത്തിൽനിന്ന് തന്നെ വ്യക്തമാകുന്നതാണ്. മാത്രമല്ല, സകരിയ്യാ നബി (അ)യുടെ അതേ സംഭവത്തെപ്പറ്റി സൂറഃ ആലുഇംറാൻ 38 ൽ 'സകരിയ്യാ തന്റെ റബ്ബിനോട് പ്രാർത്ഥിച്ചു' (**دَعَا زَكَرِيَّا رَبَّهُ**) എന്നാണ് പറയുന്നതും. ചുരുക്കിപ്പറഞ്ഞാൽ 'ദുആ'യുടെയും 'പ്രാർത്ഥന'യുടെയും അർത്ഥത്തിൽ വേറെയും പദങ്ങൾ ഉപയോഗിക്കപ്പെടാറുണ്ട്;

മേൽകാണിച്ച അർത്ഥത്തിലുള്ള എല്ലാ 'ദുആ'യും (പ്രാർത്ഥനയും) 'ഇബാദത്താ'കുന്ന ആരാധന (**عِبَادَة**)യിൽ ഉൾപ്പെട്ടതാകുന്നു. 'ഇബാദത്താ'കട്ടെ, അല്ലാഹുവിനല്ലാതെ മറ്റാർക്കും ചെയ്യാൻ പാടില്ലെന്ന് പറയേണ്ടതില്ല. അപ്പോൾ അല്ലാഹുവിനല്ലാതെ പ്രാർത്ഥന (ദുആ) ചെയ്യാനും പാടില്ലെന്ന് വ്യക്തമാണ്. 48, 49 വചനങ്ങളിൽ നിന്ന് തന്നെ ഈ വസ്തുത മനസ്സിലാക്കുവാൻ കഴിയും. 48-ാം വചനത്തിൽ ഇബ്റാഹീം നബി (അ); 'ഞാൻ നിങ്ങളെയും നിങ്ങൾ വിളിക്കുന്നവരെയും വിട്ടൊഴിഞ്ഞ് പോകുന്നു' എന്നും, 'എന്റെ റബ്ബിനെ വിളിക്കു'മെന്നും പറഞ്ഞു. 49-ാം വചനത്തിൽ അദ്ദേഹം വിട്ടൊഴിഞ്ഞുപോയതിനെപ്പറ്റി പ്രസ്താവിച്ചപ്പോൾ, 'അവരെയും അവർ ആരാധിക്കുന്നവ (ഇബാദത്ത് ചെയ്യുന്നവ)യെയും വിട്ടുപോയാറെ' എന്നാണല്ലോ അല്ലാഹു പറഞ്ഞത്. ഇത് പോലെ വേറെ സ്ഥലങ്ങളിലും കാണാവുന്നതാകുന്നു. എന്ന് വെച്ചാൽ, ഒരേ കാര്യത്തെക്കുറിച്ചുതന്നെ 'ദുആ' എന്നും, 'ഇബാദത്ത്' എന്നും ഉപയോഗിച്ചു കാണാം. 'ഇബാദത്തി'ൽ ഉൾപെട്ടതാണെന്ന് മാത്രമല്ല, ഇബാദത്തിന്റെ ഇനങ്ങളിൽ അതിപ്രധാനമായത് കൂടിയാണ് 'ദുആ' എന്ന പ്രാർത്ഥന. നബി തിരുമേനിﷺ ഇപ്രകാരം പറയുന്നു: **الدُعَآءُ مخ العِبَادة - الترمذى** പ്രാർത്ഥന, ആരാധനയുടെ മജ്ജയാകുന്നു (തി). മറ്റൊരിക്കൽ അവിടുന്ന് പറഞ്ഞത് ഇങ്ങനെയാണ്: **الدُعَآءُ هُوَ العِبَادَة - احمد، ابوداود، وغيرهما** (പ്രാർത്ഥന തന്നെയാണ് ആരാധന (അ; ദാ). ഇതുകൊണ്ടാണ്, പലപ്പോഴും 'ദുആ' (**دُعَاء**) എന്ന ധാതുവിൽനിന്ന് ഉൽഭവിക്കുന്ന പദങ്ങളുടെ ഉദ്ദേശ്യം വിവരിക്കുന്ന വേളയിൽ, ചില വ്യാഖ്യാതാക്കൾ 'ഇബാദത്ത്' (**عِبَادة**) എന്ന ധാതുവിൽനിന്നുള്ള പദങ്ങളെക്കൊണ്ട് വ്യാഖ്യാനിച്ചു കാണുന്നതും.

## വിഭാഗം - 4

وَٱذْكُرْ فِى ٱلْكِتَٰبِ مُوسَىٰٓ ۚ إِنَّهُۥ كَانَ مُخْلَصًا وَكَانَ رَسُولًا نَّبِيًّا ﴿٥١﴾

**﴾51﴿ (നബിയേ) വേദഗ്രന്ഥത്തിൽ മൂസായെക്കുറിച്ചും പ്രസ്താവിക്കുക: നിശ്ചയമായും അദ്ദേഹം ഒരു നിഷ്കളങ്കനായിരുന്നു; ഒരു ദൂതനും പ്രവാ**

ചകനും [റസൂലും നബിയും] ആയിരുന്നു.

وَنَـٰدَيۡنَـٰهُ مِن جَانِبِ ٱلطُّورِ ٱلۡأَيۡمَنِ وَقَرَّبۡنَـٰهُ نَجِيًّا ﴿٥٢﴾

﴿52﴾ (സീനാ) പർവ്വതത്തിന്റെ വലത്തുഭാഗത്ത്നിന്ന് അദ്ദേഹത്തെ നാം വിളിക്കുകയും, ഒരു രഹസ്യ ഭാഷിതനെന്ന നിലയിൽ അദ്ദേഹത്തിന് നാം സാമീപ്യം നൽകുകയും ചെയ്തു.

وَوَهَبۡنَا لَهُۥ مِن رَّحۡمَتِنَآ أَخَاهُ هَـٰرُونَ نَبِيًّا ﴿٥٣﴾

﴿53﴾ നമ്മുടെ അനുഗ്രഹത്താൽ തന്റെ സഹോദരൻ ഹാറൂനിനെ ഒരു പ്രവാചകനായ നിലയിൽ, നാം അദ്ദേഹത്തിന് പ്രദാനം ചെയ്കയും ചെയ്തു.

---

﴿51﴾ وَاذْكُرْ പറയുക, പ്രസ്താവിക്കുക فِي الْكِتَابِ വേദഗ്രന്ഥത്തിൽ مُوسَى മൂസായെക്കുറിച്ച് إِنَّهُ كَانَ നിശ്ചയമായും അദ്ദേഹം ആയിരുന്നു مُخْلَصًا നിഷ്കളങ്കൻ (ശുദ്ധൻ) وَكَانَ അദ്ദേഹം ആയിരുന്നു, ആവുകയും ചെയ്തിരുന്നു رَسُولًا ഒരു റസൂൽ, ദൂതൻ نَبِيًّا പ്രവാചകൻ, പ്രവാചകനായ ﴿52﴾ وَنَادَيْنَاهُ നാം അദ്ദേഹത്തെ വിളിച്ചു مِنْ جَانِبِ الطُّورِ (സീനാ) പർവ്വതത്തിന്റെ ഭാഗത്ത്നിന്ന് الْأَيْمَنِ വലത്തെ وَقَرَّبْنَاهُ അദ്ദേഹത്തിന് നാം സാമീപ്യം (അടുപ്പം) നൽകുകയും ചെയ്തു نَجِيًّا സ്വകാര്യഭാഷിതനായി, സ്വകാര്യം പറയുന്നവനായി ﴿53﴾ وَوَهَبْنَا നാം പ്രദാനം ചെയ്കയും ചെയ്തു لَهُ അദ്ദേഹത്തിന് مِنْ رَحْمَتِنَا നമ്മുടെ അനുഗ്രഹത്താൽ, കാരുണ്യത്താൽ أَخَاهُ അദ്ദേഹത്തിന്റെ സഹോദരനെ هَارُونَ ഹാറൂനിനെ نَبِيًّا പ്രവാചകനായി, നബിയായി

---

മൂസാ നബി (അ)യുടെ ചരിത്രം അടുത്ത സൂറത്തിൽ സുദീർഘം വിവരിച്ചിട്ടുണ്ട്. അധികവിവരം അവിടെ വെച്ച് കാണാവുന്നതാണ്. ആ ചരിത്രത്തിലെ ചില വശങ്ങൾ സ്പർശിക്കുക മാത്രമാണ് ഈ വചനങ്ങൾ ചെയ്യുന്നത്. പ്രബോധനകൃത്യം നിർവഹിക്കുന്നതിൽ തന്നെ സഹായിക്കുന്ന ഒരു സഹായകനായി സഹോദരൻ ഹാറൂൻ നബി (അ)യെയും നിശ്ചയിച്ചു കൊടുക്കണമെന്ന് മൂസാ (അ) അല്ലാഹുവിനോട് പ്രാർത്ഥിച്ചു. അതിന്റെ ഫലമായി അല്ലാഹു അദ്ദേഹത്തെ മൂസാ നബി (അ)യുടെ സഹായകനും ഒരു നബിയുമായി നിശ്ചയിക്കുകയും ചെയ്തു. സാധാരണ മറ്റു നബിമാർക്ക് സിദ്ധിച്ചിട്ടില്ലാത്ത ഒരനുഗ്രഹമാണത്. ഇത്പോലെത്തന്നെ, അല്ലാഹുവിന്റെ ഭാഷണം മദ്ധ്യവർത്തിയില്ലാതെ നേരിട്ട് കേട്ടതും മൂസാ നബി (അ)ക്ക്മാത്രം സിദ്ധിച്ച അതിമഹത്തായ ഒരു അനുഗ്രഹമാകുന്നു.

'ത്വൂർ' (الطُّور) എന്ന വാക്കിന് പർവ്വതം എന്നർത്ഥമാണെങ്കിലും സീനാപർവ്വതത്തെ ഉദ്ദേശിച്ചു പല സ്ഥലത്തും ക്വുർആനിൽ ആ വാക്ക് ഉപയോഗിച്ചു കാണുന്നുണ്ട്. മൂസാ നബി (അ)ക്ക് ആദ്യമായി വഹ്‌യ് (ദിവ്യസന്ദേശം) ലഭിച്ചതും, അല്ലാഹുവിന്റെ സംഭാഷണം കേൾക്കുകയെന്ന മഹാഭാഗ്യം സിദ്ധിച്ചതും, തൗറാത്ത് ലഭിച്ചതുമെല്ലാം സീനാ

യിൽ വെച്ചായിരുന്നു. അദ്ദേഹം മദ്‌യനിൽ *(*)* നിന്ന് ഈജിപ്തിലേക്ക് പോകുമ്പോൾ വഴിമദ്ധ്യേ തന്നെ അഭിമുഖീകരിച്ചു നിൽക്കുന്ന പർവ്വതത്തിന്റെ വലത്ത്ഭാഗത്ത്വെച്ചാണ് അല്ലാഹുവിന്റെ വിളിയുണ്ടായത്. സീനാ അർദ്ധദ്വീപ് അറേബ്യയുടെ ഏതാണ്ട് വടക്കു പടിഞ്ഞാറും, ഈജിപ്തിൽനിന്ന് ഏതാണ്ട് തെക്കുകിഴക്കുമായി സ്ഥിതിചെയ്യുന്നു. *(**)*

'ലാമി'ന് 'ഇ'കാര (كَسرة)ത്തോട് കൂടി مُخْلِصًا എന്നും, 'അ'കാര (فتحة)ത്തോട് കൂടി مخلَصا എന്നും വായിക്കപ്പെട്ടിട്ടുണ്ട്. ഒന്നാമത്തെ വായന അനുസരിച്ചാണ് 'നിഷ്കളങ്കൻ' എന്ന് നാം ആയത്തിന് തർജ്ജമ കൽപിച്ചത്. രണ്ടാമത്തേതനുസരിച്ച് ആ വാക്കിന് 'ശുദ്ധി ചെയ്യപ്പെട്ടവൻ' എന്നോ 'തിരഞ്ഞെടുക്കപ്പെട്ടവൻ' എന്നോ അർത്ഥം പറയാവുന്നതാകുന്നു.

وَٱذْكُرْ فِى ٱلْكِتَٰبِ إِسْمَٰعِيلَ ۚ إِنَّهُۥ كَانَ صَادِقَ ٱلْوَعْدِ وَكَانَ رَسُولًا نَّبِيًّا ﴿٥٤﴾

**﴾54﴿ വേദഗ്രന്ഥത്തിൽ ഇസ്മാഈലിനെക്കുറിച്ചും പ്രസ്താവിക്കുക: നിശ്ചയമായും അദ്ദേഹം വാഗ്ദാനത്തിൽ സത്യംപാലിക്കുന്നവനായിരുന്നു; ഒരു റസൂലും നബിയും [ദൂതനും പ്രവാചകനും] ആയിരുന്നു.**

وَكَانَ يَأْمُرُ أَهْلَهُۥ بِٱلصَّلَوٰةِ وَٱلزَّكَوٰةِ وَكَانَ عِندَ رَبِّهِۦ مَرْضِيًّا ﴿٥٥﴾

**﴾55﴿ അദ്ദേഹം തന്റെ ആൾക്കാരോട് നമസ്കാരത്തിനും 'സകാത്തി'നും [വിശുദ്ധധർമത്തിനും] ആജ്ഞാപിക്കാറുണ്ടായിരുന്നു; തന്റെ രക്ഷിതാവിന്റെ അടുക്കൽ അദ്ദേഹം സുസമ്മതനുമായിരുന്നു.**

---

﴾54﴿ وَاذْكُرْ പ്രസ്താവിക്കുക فِي الْكِتَابِ വേദഗ്രന്ഥത്തിൽ إِسْمَاعِيلَ ഇസ്മാഈലിനെക്കുറിച്ച് إِنَّهُ كَانَ നിശ്ചയമായും അദ്ദേഹം ആയിരുന്നു صَادِقَ الْوَعْدِ വാഗ്ദാനത്തിൽ സത്യം പാലിക്കുന്നവൻ وَكَانَ അദ്ദേഹം ആകുകയും ചെയ്തിരുന്നു رَسُولًا റസൂൽ, ദൂതൻ نَبِيًّا നബി, പ്രവാചകൻ ﴾55﴿ وَكَانَ അദ്ദേഹം ആയിരുന്നു يَأْمُرُ അദ്ദേഹം ആജ്ഞാപിക്കും أَهْلَهُ തന്റെ ആൾക്കാരോട്, സ്വന്തക്കാരോട് بِالصَّلَاةِ നമസ്ക്കാരത്തിന് وَالزَّكَاةِ സകാത്തിനും, വിശുദ്ധ ധർമത്തിനും وَكَانَ അദ്ദേഹം ആകുകയും ചെയ്തിരുന്നു عِنْدَ رَبِّهِ തന്റെ രക്ഷിതാവിന്റെ അടുക്കൽ مَرْضِيًّا സുസമ്മതൻ, തൃപ്തൻ

---

ഇബ്‌റാഹീം നബി (അ)യുടെ പുത്രനും, അറബികളുടെ വംശപിതാവുമായ ഇസ്മാഈൽ നബി (അ)യുടെ ജീവചരിത്രസംക്ഷേപം ഈ രണ്ട് ആയത്തുകളിൽ അടങ്ങുന്നു. അദ്ദേഹത്തിന്റെ മൂന്ന് സവിശേഷഗുണങ്ങൾ പ്രത്യേകം ശ്രദ്ധാർഹമാണ്: (1) അദ്ദേഹം വാഗ്ദാനത്തിൽ സത്യം പാലിച്ചിരുന്നു. (2) അദ്ദേഹം സ്വന്തക്കാരോട് നമ

*(*) (**) പടം 4 നോക്കുക*

സ്കാരത്തിനും വിശുദ്ധധർമത്തിനും ആജ്ഞാപിക്കാറുണ്ടായിരുന്നു. (3) അദ്ദേഹം റബ്ബിന്റെ അടുക്കൽ സുസമ്മതനായിരുന്നു.

'നിന്നെ അറുക്കുവാൻ എനിക്ക് അല്ലാഹുവിന്റെ കൽപന കിട്ടിയിട്ടുണ്ടെ'ന്ന് പിതാവ് അദ്ദേഹത്തോട് പറഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു: 'പിതാവേ! കൽപിക്കപ്പെട്ടത് ചെയ്തു കൊള്ളുക! അല്ലാഹു ഉദ്ദേശിക്കുന്നതായാൽ ക്ഷമയുള്ളവനായി എന്നെ നിങ്ങൾക്ക് കാണാവുന്നതാകുന്നു.' ( يَاأَبَتِ افْعَلْ مَا تُؤْمَرُ سَتَجِدُنِي إِنْ شَاءَ اللَّهُ مِنَ الصَّابِرِينَ - الصافات : ١٠٢ ) ഈ വാഗ്ദാനം അദ്ദേഹം പാലിച്ച സംഭവം ലോകപ്രസിദ്ധമാണ്. എന്നിരിക്കെ ഒന്നാമത്തെ സവിശേഷ ഗുണത്തിന് വേറെ ഉദാഹരണം ആവശ്യമില്ല. വർത്തമാനത്തിൽ കളവുപറയുക, വിശ്വസിച്ചാൽ ചതിക്കുക, വാഗദാനം ലംഘിക്കുക എന്നീ മൂന്നുകാര്യങ്ങൾ കപട വിശ്വാസിയുടെ ലക്ഷണങ്ങളാണെന്നത്രെ നബി തിരുമേനിﷺ അരുളിചെയ്യുന്നത്. ഈ മൂന്ന് കാര്യങ്ങളും പരസ്പരം ബന്ധപ്പെട്ടു നിലകൊള്ളുന്നവയുമാണ്. വാഗ്ദാനപാലനത്തിന് ഇസ്‌ലാം കൽപിക്കുന്ന വമ്പിച്ച സ്ഥാനം ഇതിൽനിന്നെല്ലാം മനസ്സിലാക്കാം.

ജനങ്ങളോട് പൊതുവിലും, സ്വന്തക്കാരോട് പ്രത്യേകിച്ചും സൽക്കർമങ്ങളെക്കുറിച്ച് ഉപദേശിക്കലും,ദുഷ്കർമങ്ങളെപ്പറ്റി വിരോധിക്കലും ഇസ്‌ലാമിൽ വളരെ പ്രാധാന്യം കൽപിക്കപ്പെട്ടിട്ടുള്ളതാകുന്നു. قُوا أَنْفُسَكُمْ وَأَهْلِيكُمْ نَارًا - التحريم: ٦ (നിങ്ങളെയും നിങ്ങളുടെ സ്വന്തക്കാരെയും നരകാഗ്നിയിൽ നിന്ന് നിങ്ങൾ കാത്തുരക്ഷിക്കുവിൻ) എന്നത്പോലെയുള്ള പല ക്വുർആൻ വചനങ്ങളും, പല ഹദീഥുകളും ഇക്കാര്യത്തിന്റെ ഗൗരവം മനസ്സിലാക്കിത്തരുന്നുണ്ട്. സൽക്കർമങ്ങളിൽവെച്ച് ഏറ്റവും ശ്രേഷ്ഠമായ കാര്യങ്ങളാണ് നമസ്കാരവും സകാത്തും. അല്ലാഹുവിനും അടിയാനും ഇടക്കുള്ള ബാധ്യതകളിൽവെച്ച് നമസ്കാരവും, അടിയാനും ജനങ്ങളും തമ്മിലുള്ള ബാധ്യതകളിൽവെച്ച് സക്കാത്തും കൂടുതൽ ശ്രേഷ്ഠത അർഹിക്കുന്നു. അപ്പോൾ, സ്വന്തം നിലക്കും, മറ്റുള്ളവരെ സംബന്ധിക്കുന്ന ബാധ്യത എന്ന നിലക്കും ഉള്ള എല്ലാ പ്രധാന കടമകളും ഇസ്മാഈൽ (അ) നിറവേറ്റിയിരുന്നു എന്ന് സാരം വരുന്നു.

ഒരു സമുദായത്തിന്റെ സ്ഥാപകനും, നേതാവുമാകുന്ന ആൾക്ക് അവശ്യം ഉണ്ടായിരിക്കേണ്ടുന്ന ഗുണമാണ് വാക്കിലും, പ്രവൃത്തിയിലും, വാഗ്ദാനത്തിലും സത്യം പാലിക്കുക എന്നത്. അതും അദ്ദേഹത്തിനുണ്ടായിരുന്നു. അല്ലാഹുവിനെക്കുറിച്ചുള്ള ബോധം, ഭയഭക്തി, അനുസരണശീലം ആദിയായവ സ്വജനങ്ങളിൽ ഉളവാക്കുക, അഥവാ, അവരെ ആത്മീയശുദ്ധിയുള്ള ജനതയാക്കിത്തീർക്കുക, ഇതാണ് നേതാവിന്റെ മറ്റൊരു കടമ. ഇതിനും പുറമെ, ആ ജനത ഒരു സുസംഘടിത ജനതയായിത്തീരുന്നതിന് അവരുടെ സാമൂഹ്യജീവിതം പരസ്പര സഹായസഹകരണാടിസ്ഥാനത്തിലും, സ്നേഹത്തിലും ആക്കിത്തീർക്കുവാൻ ശ്രമിക്കേണ്ടതുണ്ട്. ഇതെല്ലാം ഇസ്മാഈൽ നബി (അ) ശരിക്കും നിർവഹിച്ചിരുന്നുവെന്നും മേൽകണ്ട ചരിത്രസംക്ഷേപത്തിൽനിന്ന് മനസ്സിലാക്കാം. ഇങ്ങനെയുള്ള ഒരു മഹാൻ അല്ലാഹുവിന്റെ അടുക്കൽ തീർച്ചയായും സുസമ്മതനായിരിക്കുമെന്ന് വ്യക്തമാണ്.

وَٱذْكُرْ فِى ٱلْكِتَـٰبِ إِدْرِيسَ ۚ إِنَّهُۥ كَانَ صِدِّيقًا نَّبِيًّا ﴿٥٦﴾

**﴾56﴿ വേദഗ്രന്ഥത്തിൽ ഇദ്‌രീസിനെക്കുറിച്ചും പ്രസ്താവിക്കുക; നിശ്ചയമായും അദ്ദേഹം ഒരു പരമസത്യവാനും, പ്രവാചകനും ആയിരുന്നു.**

وَرَفَعْنَٰهُ مَكَانًا عَلِيًّا ﴿٥٧﴾

**﴾57﴿ നാം അദ്ദേഹത്തെ ഉന്നത മായ ഒരു സ്ഥാനത്ത് ഉയർത്തിയിരി ക്കുന്നു.**

﴾56﴿ وَاذْكُرْ പ്രസ്താവിക്കുക فِي الْكِتَابِ വേദഗ്രന്ഥത്തിൽ إِدْرِيسَ ഇദ്‌രീസിനെ ക്കുറിച്ച് إِنَّهُ كَانَ നിശ്ചയമായും അദ്ദേഹം ആയിരുന്നു صِدِّيقًا പരമസത്യവാൻ, സത്യസ ന്ധൻ نَبِيًّا നബി, പ്രവാചകൻ ﴾57﴿ وَرَفَعْنَاهُ നാം അദ്ദേഹത്തെ ഉയർത്തുകയും ചെയ്തു مَكَانًا ഒരു സ്ഥാനത്ത് عَلِيًّا ഉന്നതമായ, ഉയർന്ന

ഉന്നതമായ സ്ഥാനവും നിലപാടും അദ്ദേഹത്തിന് നൽകിയിരിക്കുന്നുഎന്ന് സാരം. ഈ ഒടുവിലെ വചനത്തിന് 'ഉന്നതമായ ഒരു സ്ഥലത്തേക്ക് നാം അദ്ദേഹത്തെ ഉയർത്തി യിരിക്കുന്നു' എന്ന് ചിലർ അർത്ഥം കൽപിച്ചുകാണുന്നു. ആകാശത്തിലേക്കോ, അല്ലെ ങ്കിൽ സ്വർഗത്തിലേക്കോ ഇദ്‌രീസ് നബി (അ)യെ അല്ലാഹു ഉയർത്തിയിട്ടുണ്ടെന്നും, അദ്ദേഹം അവിടെയാണ് ഇപ്പോഴും ഉള്ളതെന്നും ആ അർത്ഥത്തിന് അവർ വ്യാഖ്യാ നവും നൽകിയിരിക്കുന്നു. ഇതിന് വിശദീകരണം കൊടുക്കുന്ന പല കഥകളും ചില കിതാബുകളിലുണ്ട്. ഖുർആനിലോ, ഹദീഥിലോ ഈ വ്യാഖ്യാനത്തിന് പിൻബലം കാണുന്നില്ല.

ഇദ്‌രീസ് (അ)ന്റെ സാക്ഷാൽ പേർ 'ഹാനോഖ്' അല്ലെങ്കിൽ 'അഖ്നോഖ്' (خنوخ أو أخنوخ) എന്നാകുന്നു. 'ഊസരീസ്' (اوزريس) എന്നും, 'അസ്വീരിസ്' (اسويرس) എന്നും അദ്ദേഹത്തെക്കുറിച്ച് പറയാറുണ്ട്. ഇദ്‌രീസ് (ادريس) എന്നത് അദ്ദേഹത്തിന്റെ സാക്ഷാൽ പേരിന്റെ അറബി വകഭേദമാണെന്നും, സ്ഥാനപ്പേരാണെന്നും പക്ഷാന്തര മുണ്ട്. അദ്ദേഹം നൂഹ് നബി (അ)യുടെ പിതാവിന്റെ പിതാമഹനായിരുന്നുവെന്നാണ് പറയപ്പെടുന്നത് 'ഹാനൂക്കിന്റെ ആയുഷ്കാലം ആകെ മുന്നൂറ്ററുപത്തഞ്ചു സംവത്സര മായിരുന്നു. ഹാനൂക്ക് ദൈവത്തോടുകൂടെ നടന്നു. ദൈവം അവനെ എടുത്തുകൊണ്ടു പോയതിനാൽ കാണാതെയായി.' എന്ന് ബൈബ്ൾ (ഉൽപത്തി: 5 ൽ 23, 24) പറയു ന്നു. ഒരു പക്ഷേ, ഈ പറഞ്ഞതിൽ നിന്നായിരിക്കാം അദ്ദേഹത്തെ സംബന്ധിച്ച് മേൽ സൂചിപ്പിച്ച കഥകൾ ഉടലെടുത്തത്. الله اعلم

ആദ്യമായി പേനകൊണ്ടെഴുതിയത്, വസ്ത്രം തുന്നുവാൻ തുടങ്ങിയത്,ഗണിതവും കണക്കും ആദ്യം പഠിച്ചത്, ഇങ്ങനെ പലതും അദ്ദേഹത്തിന്റെ പ്രത്യേകതകളായി പല ചരിത്രകാരൻമാരും, ഖുർആൻ വ്യാഖ്യാതാക്കളും രേഖപ്പെടുത്തിയിരിക്കുന്നു. പ്രവാച കപ്രധാനികളായ പലരെക്കുറിച്ചും പ്രസ്താവിച്ചശേഷം അല്ലാഹു പറയുന്നു:

أُولَٰٓئِكَ ٱلَّذِينَ أَنْعَمَ ٱللَّهُ عَلَيْهِم مِّنَ ٱلنَّبِيِّـۧنَ مِن ذُرِّيَّةِ ءَادَمَ

**﴾58﴿ അക്കൂട്ടർ [മേൽ പ്രസ്താവി ക്കപ്പെട്ടവർ] ആദമിന്റെ സന്തതിക ളിൽനിന്ന് അല്ലാഹു അനുഗ്രഹം ചെയ്തു കൊടുത്തിട്ടുള്ള പ്രവാച കൻമാരാകുന്നു.**

وَمِمَّنْ حَمَلْنَا مَعَ نُوحٍ وَمِن ذُرِّيَّةِ إِبْرَٰهِيمَ وَإِسْرَٰٓءِيلَ وَمِمَّنْ هَدَيْنَا وَٱجْتَبَيْنَآ

**നൂഹിന്റെ കൂടെ നാം [അല്ലാഹു; കപ്പലിൽ] വഹിച്ചു കൊണ്ടു പോയ വരിലും ഇബ്‌റാഹീമിന്റെയും, ഇസ്‌റാഈലിന്റെ [യഅ്ക്വൂബിന്റെ]യും സന്തതികളിലും പെട്ടവരും; നാം സൻമാർഗം നൽകുകയും തിരഞ്ഞെടുക്കുകയും ചെയ്തവരിൽപെട്ടവരും ആകുന്നു.**

سجود

إِذَا تُتْلَىٰ عَلَيْهِمْ ءَايَٰتُ ٱلرَّحْمَٰنِ خَرُّوا۟ سُجَّدًا وَبُكِيًّا ۩ ﴿٥٨﴾

**'പരമകാരുണിക'ന്റെ [അല്ലാഹുവിന്റെ] ലക്ഷ്യങ്ങൾ അവർക്ക് ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ, 'സുജൂദ്' [സാഷ്ടാംഗം] ചെയ്യുന്നവരായും, കരയുന്നവരായും കൊണ്ട് അവർ നിലംപതിച്ചു പോകുന്നതാണ്.**

﴾58﴿ أُولَـٰئِكَ അക്കൂട്ടർ (അവരെല്ലാം) الَّذِينَ യാതൊരു കൂട്ടരാണ് أَنْعَمَ اللهُ അല്ലാഹു അനുഗ്രഹം ചെയ്തിരിക്കുന്നു عَلَيْهِمْ അവരിൽ, അവർക്ക് مِنَ النَّبِيِّينَ നബിമാരിൽ, നബിമാരായുള്ള مِنْ ذُرِّيَّةِ آدَمَ ആദമിന്റെ സന്തതികളിൽനിന്ന് وَمِمَّنْ യാതൊരു കൂട്ടരിൽനിന്നും حَمَلْنَا നാം വഹിച്ചുകൊണ്ടുപോയ مَعَ نُوحٍ നൂഹിന്റെ കൂടെ وَمِنْ ذُرِّيَّةِ إِبْرَاهِيمَ ഇബ്‌റാഹീമിന്റെ സന്തതികളിൽനിന്നും وَإِسْرَائِيلَ ഇസ്‌റാഈലിന്റെ (യഅ്ക്വൂബിന്റെ)യും وَمِمَّنْ هَدَيْنَا നാം മാർഗദർശനം ചെയ്തവരിൽ നിന്നും وَاجْتَبَيْنَا നാം തിരഞ്ഞെടുക്കുകയും ചെയ്തു إِذَا تُتْلَى ഓതിക്കൊടുക്കപ്പെട്ടാൽ ഓതിക്കേൾപ്പിക്കപ്പെട്ടാൽ عَلَيْهِمْ അവർക്ക്, അവരിൽ آيَاتُ الرَّحْمَٰنِ റഹ്മാന്റെ (പരമകാരുണികന്റെ) ലക്ഷ്യങ്ങൾ (വേദവാക്യങ്ങൾ) خَرُّوا അവർ നിലപതിക്കും, വീണുപോകും سُجَّدًا സാഷ്ടാംഗം (സുജൂദ്) ചെയ്യുന്നവരായി وَبُكِيًّا കരയുന്നവരായും

സുജൂദിന്റെ ആയത്തുകളിൽ– ഓതുകയോ, കേൾക്കുകയോ ചെയ്യുമ്പോൾ ഒരു സുജൂദ് ചെയ്യേണ്ടതുള്ള ആയത്തുകളിൽ ഒന്നാണ്– ഈ ആയത്തും. അല്ലാഹുവിന് സുജൂദ് (സാഷ്ടാംഗനമസ്കാരം) ചെയ്യാൻ പ്രോൽസാഹിപ്പിച്ചുകൊണ്ടുള്ള വേറെ ചില ആയത്തുകൾക്ക്ശേഷവും ഇതുപോലെ സുജൂദ് ചെയ്യേണ്ടതുണ്ടെന്ന് നബിﷺയുടെ സുന്നത്തിൽ വന്നിട്ടുണ്ട്. ഓത്തിന്റെ സുജൂദ് (سُجود التلاوة) എന്ന പേരിലാണ് ഈ സുജൂദുകൾ അറിയപ്പെടുന്നത്. മേൽപറഞ്ഞ നബിമാരുടെ ഒരു മാതൃക എന്ന നിലക്ക് ഇവിടെ നാമും അല്ലാഹുവിന് ഒരു സുജൂദ് ചെയ്യുന്നത് അനുയോജ്യമാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

ഈ സൂറത്തിൽ ഇത്വരെ പ്രസ്താവിക്കപ്പെട്ട എല്ലാ നബിമാരും, ആദംനബിയുടെ സന്തതികൾ തന്നെ. നൂഹ് നബിയുടെ കാലത്തുണ്ടായ ചരിത്രപ്രസിദ്ധമായ ജലപ്രളയത്തിൽ അദ്ദേഹമൊന്നിച്ച് കപ്പലിൽ കയറി രക്ഷപ്പെട്ടവരുടെ സന്തതികളിലും എല്ലാവരും

ഉൾപ്പെടുന്നു. ഇബ്റാഹീം നബിയുടെ സന്തതികളിൽ ഇസ്ഹാക്വ്, യഅ്ക്വൂബ്, ഇസ്മാഈൽ, മൂസാ, ഹാറൂൻ, സകരിയ്യാ, യഹ്യാ, ഈസാ എന്നീ നബിമാർ ഉൾപ്പെടുന്നു. ഇസ്റാഈൽ എന്ന യഅ്ക്വൂബിന്റെ സന്തതികളിൽ മൂസാ, ഹാറൂൻ, സകരിയ്യാ, യഹ്യാ, ഈസാ عليهم السلام (എല്ലാവരിലും സമാധാനശാന്തി ഉണ്ടായിരിക്കട്ടെ!) എന്നിവരും ഉൾപ്പെടുന്നു. 'നാം സന്മാർഗം നൽകുകയും, തിരഞ്ഞെടുക്കുകയും ചെയ്തിട്ടുള്ളവർ' എന്ന് വിശേഷിപ്പിച്ചതിൽ എല്ലാവരും വീണ്ടും ഉൾപ്പെടുന്നു.

ഇപ്പറഞ്ഞ മഹാൻമാരെല്ലാം തന്നെ, അല്ലാഹുവോട് അങ്ങേഅറ്റത്തെ ഭക്തിയുള്ളവരും, അവന്റെ കൽപനകളും, സന്ദേശങ്ങളും, ദൃഷ്ടാന്തങ്ങളുമാകുന്ന ലക്ഷ്യങ്ങളിൽ പരിപൂർണ വിശ്വാസമുള്ളവരും ആയിരുന്നു. അവരുടെ വിനയാധിക്യവും, ഭയഭക്തിയും നിമിത്തം, അല്ലാഹുവിന്റെ ലക്ഷ്യങ്ങൾ കേൾക്കുമ്പോഴേക്കും അവർ കരഞ്ഞുകൊണ്ട് സുജൂദായി വീണുപോകുമായിരുന്നു. അല്ലാഹുവിന്റെ തിരുവചനങ്ങളും ലക്ഷ്യങ്ങളും കേൾക്കുമ്പോൾ കരയുക എന്നത് അതിനോടുള്ള ബഹുമാനവും, അവനോടുള്ള ഭക്തിയുമാണ് കാണിക്കുന്നതെന്ന് സ്പഷ്ടമാണല്ലോ. ക്വുർആൻ പാരായണം ചെയ്യുമ്പോൾ കരയുന്നതിന് നബിവചനങ്ങളിൽ പ്രോൽസാഹിപ്പിക്കപ്പെട്ടിട്ടുള്ളത് ഇത് കൊണ്ടാകുന്നു.

۞ فَخَلَفَ مِنۢ بَعۡدِهِمۡ خَلۡفٌ أَضَاعُواْ ٱلصَّلَوٰةَ وَٱتَّبَعُواْ ٱلشَّهَوَٰتِۖ فَسَوۡفَ يَلۡقَوۡنَ غَيًّا ﴿٥٩﴾

**﴾59﴿ എന്നാൽ, അവരുടെ [ആ നബിമാരുടെ]ശേഷം, ഒരു (തരം) പിൻഗാമികൾ പിന്നീട് സ്ഥാനത്ത് വന്നു; അവർ നമസ്കാരം പാഴാക്കിക്കളയുകയും, സ്വേച്ഛകളെ പിൻതുടരുകയും ചെയ്തു; അതിനാൽ, അവർ ദുർമാർഗ(ഫലം) പുറകെ കണ്ടെത്തുന്നതാണ്:-**

إِلَّا مَن تَابَ وَءَامَنَ وَعَمِلَ صَٰلِحًا فَأُوْلَٰٓئِكَ يَدۡخُلُونَ ٱلۡجَنَّةَ وَلَا يُظۡلَمُونَ شَيۡـًٔا ﴿٦٠﴾

**﴾60﴿ പശ്ചാത്തപിക്കുകയും വിശ്വസിക്കുകയും സൽക്കർമം പ്രവർത്തിക്കുകയും ചെയ്തവർ ഒഴികെ, അവരാകട്ടെ സ്വർഗത്തിൽ പ്രവേശിക്കുന്നതാണ്; അവർ ഒട്ടുംതന്നെ അക്രമിക്കപ്പെടുന്നതുമല്ല;-**

---

﴾59﴿ فَخَلَفَ എന്നാൽ പിന്നീട് സ്ഥാനത്തുവന്നു, എന്നിട്ട് പിന്നിട്ടുണ്ടായി مِنۢ بَعۡدِهِمۡ അവരുടെ (ആ നബിമാരുടെ) ശേഷം خَلۡفٌ ഒരു (തരം) പിൻഗാമികൾ أَضَاعُوا അവർ പാഴാക്കി الصَّلَاةَ നമസ്കാരം وَاتَّبَعُوا അവർ പിന്തുടരുകയും ചെയ്തു الشَّهَوَاتِ ദേഹേച്ഛകളെ, സ്വേച്ഛകളെ, തന്നിഷ്ടങ്ങളെ فَسَوْفَ ആകയാൽ പുറകെ, വഴിയെ يَلْقَوْنَ അവർ കണ്ടെത്തും غَيًّا ദുർമാർഗം (ദുർമാർഗഫലം) ﴾60﴿ إِلَّا مَنْ യാതൊരുവരൊഴികെ تَابَ അവർ പശ്ചാത്തപിച്ചു, ഖേദിച്ചുമടങ്ങി وَآمَنَ വിശ്വസിക്കുകയും ചെയ്തു وَعَمِلَ അവർ പ്രവൃത്തിക്കുകയും ചെയ്തു صَالِحًا സൽക്കർമം, നല്ലത് فَأُولَٰئِكَ എന്നാൽ അക്കൂട്ടർ

يَدْخُلُونَ അവർ പ്രവേശിക്കും الْجَنَّةَ സ്വർഗത്തിൽ وَلَا يُظْلَمُونَ അവർ അക്രമിക്കപ്പെടുകയുമില്ല شَيْئًا ഒട്ടും, ഒന്നും.

---

മേൽപറഞ്ഞ നബിമാരുടെ കാലങ്ങൾക്ക്ശേഷം അവരുടെ പിൻഗാമികളായി രംഗത്ത്വന്ന ഓരോ തലമുറകൾ, ആ പ്രവാചകൻമാരാൽ പ്രബോധനം ചെയ്യപ്പെട്ട സത്യമാർഗത്തിന്റെ യാഥാർത്ഥ്യങ്ങൾ വിസ്മരിച്ചു കളഞ്ഞു. അതിന്റെ സത്തയും അന്തസ്സാരവും പാഴാക്കി. അവർ തങ്ങളുടെ ദേഹേച്ഛകളെ പൂജിക്കുന്നവരായിത്തീർന്നു. ഇന്നും ആ മഹാൻമാരുടെ പിൻഗാമികളെന്ന് അവകാശപ്പെടുന്ന കക്ഷികളുടെ നില മിക്കവാറും അത് തന്നെ. അതിന്റെ ദുരന്തഫലം അവർ അനുഭവിക്കാതിരിക്കയില്ല.

മനുഷ്യൻ എത്രതന്നെ പിഴച്ചുപോയാലും, അതിൽനിന്ന് ഖേദിച്ചു പശ്ചാത്തപിക്കുന്ന പക്ഷം, നിശ്ചയമായും അല്ലാഹു പശ്ചാത്താപം സ്വീകരിക്കും. അവൻ കാരുണ്യവാനും കരുണാനിധിയുമാകുന്നു. പശ്ചാത്താപത്തിന്റെ അടിസ്ഥാനം ശരിയായ വിശ്വാസവും, അതിന്റെ അനിവാര്യഫലം സൽക്കർമവുമാണ്. അതിനാൽ, അത്രണ്ടും പ്രകടമാകുമ്പോഴേ പശ്ചാത്താപം യഥാർത്ഥമായിത്തീരുകയുള്ളൂ. ഇത്തരത്തിലുള്ള പശ്ചാത്താപം മൂലം, ചെയ്തുപോയ പാപങ്ങൾ പൊറുക്കപ്പെടുമെന്ന് മാത്രമല്ല, പാപം ചെയ്യാത്തവനെപ്പോലെ ആയിത്തീരുകയും ചെയ്യുന്നു. 'അവർ ഒട്ടും അക്രമിക്കപ്പെടുകയില്ല' (وَلَا يُظْلَمُونَ شَيْئًا) എന്ന വാക്യത്തിൽന്നിന്ന്തന്നെ ഇത് മനസ്സിലാക്കാം. 'പാപത്തിൽ നിന്ന് പശ്ചാത്തപിക്കുന്നവൻ പാപമില്ലാത്തവനെപോലെയാകുന്നു (التائب من الذنب كمن لا ذنب له) എന്ന് നബിവചനത്തിലും വന്നിട്ടുണ്ട്. അത്രയുമല്ല, പാപങ്ങളുടെ സ്ഥാനത്ത് കാരുണ്യവാനായ അല്ലാഹു പുണ്യകർമങ്ങളുടെ പ്രതിഫലം നൽകുകകൂടി ചെയ്യുന്നതാണെന്ന് സൂറത്തുൽ ഫുർക്വാനിൽ നമ്മെ അറിയിക്കുന്നു.

إِلَّا مَنْ تَابَ وَآمَنَ وَعَمِلَ عَمَلًا صَالِحًا فَأُولَٰئِكَ يُبَدِّلُ اللَّهُ سَيِّئَاتِهِمْ حَسَنَاتٍ - الفرقان ٧٠

'......പശ്ചാത്തപിക്കുകയും, വിശ്വസിക്കുകയും, സൽക്കർമം പ്രവൃത്തിക്കുകയും ചെയ്തവരൊഴികെ -അവരാകട്ടെ, അവരുടെ തിന്മകളെ അല്ലാഹു നന്മകളാക്കി മാറ്റിക്കളയുന്നതാണ്.'

പ്രവാചകൻമാരുടെ മാർഗത്തിൽനിന്ന് വ്യതിചലിച്ചവരുടെ രണ്ട് ദുർഗുണങ്ങളാണ് അല്ലാഹു ഇവിടെ എടുത്തു പറഞ്ഞത്– നമസ്കാരം പാഴാക്കിയതും, സേച്ഛകളെ പിൻപറ്റിയതും, –ശ്രദ്ധേയമാകുന്നു. ആരാധനകളുടെ കഴമ്പായ നമസ്കാരം വിശ്വാസത്തിന്റെ ചൈതന്യമാകുന്നു. അതിന്റെ സാക്ഷാൽ ചൈതന്യം പോയിക്കഴിഞ്ഞാൽ മറ്റുള്ള നന്മകളെല്ലാം നഷ്ടമായിത്തീരുന്നതാണ്. നേരെമറിച്ച് പാപങ്ങളുടെയെല്ലാം നിദാനം ഇച്ഛാപൂജയല്ലാതെ മറ്റെന്താണ്?! ദൈവവിശ്വാസികളും, അല്ലാത്തവരും തമ്മിലുള്ള വ്യത്യാസവും നമസ്കാരം മുഖേനയാണ് യഥാർത്ഥീകരിക്കുന്നത്. ഒരു ദൈവത്തിൽ വിശ്വസിക്കുന്ന ഒരാൾ, അവൻ വിശ്വസിക്കുന്ന ദൈവത്തെ പ്രാർത്ഥിച്ചും, ആ ദൈവത്തെ ഭക്തിപൂർവം ആരാധിച്ചും വരുക സ്വാഭാവികമാണ്. ദൈവനിഷേധികൾക്കാകട്ടെ, സ്വേച്ഛകൾ പൂർത്തിയാക്കുകയെന്നതിൽ കവിഞ്ഞു ഒന്നും വേണ്ടതായിട്ടില്ലല്ലോ.

അതുകൊണ്ടാണ് നമസ്കാരമാകുന്ന പ്രാർത്ഥനാകർമം വിശ്വാസത്തിന്റെ സാക്ഷാൽ അടയാളമായി ഗണിക്കപ്പെട്ടിട്ടുള്ളത്. നമസ്കാരത്തിന്റെ നിർവഹണ രൂപങ്ങളിൽ, മതങ്ങൾക്കിടയിൽ വ്യത്യാസമുണ്ടെങ്കിലും, എല്ലാ മതസ്ഥരും അവരുടെ മതജീവിതത്തിന്റെ അടിസ്ഥാനം നമസ്കാരത്തിൻമേൽ കെട്ടിപ്പടുത്തു കാണാവുന്നതാണ്. ഇത് അലങ്കോ

ലപ്പെട്ടുപോകുന്നതോടുകൂടി മതപരമായ ജീവിതവും താറുമാറായിത്തീരുന്നു. ഒരാളുടെ വിശ്വാസത്തിനും അവിശ്വാസത്തിനും ഇടക്കുള്ള വരമ്പ് നമസ്കാരമാണെന്ന് നബി തിരുമേനി ﷺ അരുളിച്ചെയ്ത ഒരു ഹദീഥ് (بين العبد والكفر ترك الصلوة -مسلم) ഈ പരമാർത്ഥമാണ് ചൂണ്ടിക്കാട്ടുന്നത്.

പശ്ചാത്തപിക്കുന്നവർക്ക് യാതൊരു കുറവും കോട്ടവും പറ്റാതെ, സ്വർഗം പൂകുവാനുള്ള ഭാഗ്യം ലഭിക്കുമെന്ന് പറഞ്ഞുവല്ലോ. പ്രസ്തുത സ്വർഗത്തിന്റെ ചുരുങ്ങിയ വിവരണമാണ് അടുത്ത വചനങ്ങളിലുള്ളത്.

جَنَّٰتِ عَدْنٍ ٱلَّتِى وَعَدَ ٱلرَّحْمَٰنُ عِبَادَهُۥ بِٱلْغَيْبِ ۚ

**《61》 അതായത്, പരമകാരുണികൻ [അല്ലാഹു] അവന്റെ (സ്വന്തം) അടിയാന്മാരോട്, അദൃശ്യമായ നിലയിൽ വാഗ്ദാനം ചെയ്തിട്ടുള്ള സ്ഥിരവാസത്തിന്റെ സ്വർഗങ്ങളിൽ (പ്രവേശിക്കും);**

إِنَّهُۥ كَانَ وَعْدُهُۥ مَأْتِيًّا ﴿٦١﴾

**നിശ്ചയമായും, അവന്റെ വാഗ്ദാനം (നിറവേറ്റി) കൊടുക്കപ്പെടുന്നത് തന്നെയാകുന്നു.**

لَّا يَسْمَعُونَ فِيهَا لَغْوًا إِلَّا سَلَٰمًا ۖ وَلَهُمْ رِزْقُهُمْ فِيهَا بُكْرَةً وَعَشِيًّا ﴿٦٢﴾

**《62》 അവർ അവിടെവെച്ച് 'സലാമ'ല്ലാതെ- നിരർത്ഥകമായ യാതൊന്നും- കേൾക്കുകയില്ല. അവർക്ക് അവിടെ, തങ്ങളുടെ ഉപജീവനം [ആഹാരം] കാലത്തും, വയ്യിട്ടും ഉണ്ടായിരിക്കുന്നതുമാണ്.**

تِلْكَ ٱلْجَنَّةُ ٱلَّتِى نُورِثُ مِنْ عِبَادِنَا مَن كَانَ تَقِيًّا ﴿٦٣﴾

**《63》 നമ്മുടെ അടിയാൻമാരിൽനിന്ന് ആർ ഭയഭക്തരായിരുന്നുവോ അവർക്ക് നാം അവകാശപ്പെടുത്തിക്കൊടുക്കുന്ന സ്വർഗമത്രെ, അത്.**

---

《61》 جَنَّاتِعَدْنٍ (അതായത്) സ്ഥിരവാസത്തിന്റെ സ്വർഗങ്ങൾ الَّتِي യാതൊരുവിധമുള്ള وَعَدَالرَّحْمَٰنُ റഹ്മാൻ (പരമകാരുണികൻ) വാഗ്ദാനം ചെയ്തിരിക്കുന്നു عِبَادَه അവന്റെ അടിയാൻമാരോട് بِالْغَيْبِ അദൃശ്യമായ (കാണപ്പെടാത്ത) നിലയിൽ إِنَّهُ كَانَ നിശ്ചയമായും ആകുന്നു وَعْدُهُ അവന്റെ വാഗ്ദാനം مَأْتِيًّا നൽകപ്പെടുന്നത്, കൊടുക്കപ്പെടുന്നത്. 《62》 لَايَسْمَعُونَ അവർ കേൾക്കയില്ല فِيهَا അതിൽ, അവിടെവെച്ച് لَغْوًا ഒരു നിരർത്ഥവും, അനാവശ്യവും إِلاسَلامًا 'സലാമല്ലാതെ, സമാധാനശാന്തിയ

ല്ലാതെ وَلَهُمْ അവർക്കുണ്ടായിരിക്കുകയും ചെയ്യും رِزْقُهُمْ അവരുടെ ആഹാരം, ഉപജീവ നം, ജീവിത വിഭവം فِيهَا അതിൽ, അവിടത്തിൽ بُكْرَةً രാവിലെ, കാലത്ത് وَعَشِيًّا വൈകു ന്നേരവും, വയ്യിട്ടും ﴾63﴿ تِلْكَ അത് (അപ്പറഞ്ഞത്) الْجَنَّةُ സ്വർഗമാകുന്നു الَّتِي യാതൊരു (സ്വർഗം) نُورِثُ നാം അവകാശപ്പെടുത്തികൊടുക്കും مِنْ عِبَادِنَا നമ്മുടെ അടിയാൻമാ രിൽനിന്ന് مَنْ كَانَ ആയിട്ടുള്ളവന് تَقِيًّا ഭയഭക്തൻ, സൂക്ഷ്മതയുള്ളവൻ.

---

അല്ലാഹുവിന്റെ പ്രീതിക്ക് പാത്രീഭവിക്കുന്ന ഭയഭക്തൻമാരായ അവന്റെ അടി യാൻമാർക്ക് അവൻ വാഗ്ദാനം ചെയ്ത സ്വർഗത്തിൽ– അത് നേരിൽ കാണാതെത്ത ന്നെ– അവർ വിശ്വസിക്കുകയും, ആ മഹാഭാഗ്യസിദ്ധിക്ക്വേണ്ടി പരിശ്രമിക്കുകയും ചെയ്തു. കേവലം അദൃശ്യമെന്നുവെച്ച് അവർ അത് അവഗണിച്ചില്ല. അതിനാൽ സർവ സുഖസമ്പൂർണമായ നിലയിൽ അതവർക്ക് അല്ലാഹു അവകാശപ്പെടുത്തിയിരിക്കയാ ണ്. അനാവശ്യങ്ങളോ, അസഭ്യങ്ങളോ ആയ ഒരു ശബ്ദവും അവർ അവിടെ കേൾക്കേ ണ്ടിവരികയില്ല. എവിടെയും– മലക്കുകളിൽ നിന്നും തമ്മതമ്മിലുമായി– ശാന്തിയുടെയും സമാധാനത്തിന്റെയും സന്ദേശമാകുന്ന സലാം മാത്രമായിരിക്കും അവരെ സ്വാഗതം ചെയ്യുക. ഇഹത്തിലും, പരത്തിലുമെല്ലാം തന്നെ, മനുഷ്യന് ഏറ്റവുമധികം ആനന്ദപ്രദ മായി സമാധാനമല്ലാതെ മറ്റെന്താണുള്ളത്?! അതുകൊണ്ടുതന്നെയാണ്, മുസ്‌ലിംകൾ തമ്മിൽ കാണുമ്പോഴും, നമസ്കാരത്തിലുമൊക്കെ സലാമിന്റെ വിവിധ രൂപങ്ങൾ നിശ്ച യിക്കപ്പെട്ടിട്ടുള്ളതും.

ഭക്ഷണപാനീയങ്ങൾ തുടങ്ങിയ ജീവിത വിഭവങ്ങൾ നിരന്തരമായും, പരിപൂർണ മായും അവർക്കവിടെ ലഭിക്കുന്നു. അവർ ഇച്ഛിക്കുകയും, ആഗ്രഹിക്കുകയും ചെയ്യു ന്നതെന്തോ അതെല്ലാം അവർക്കവിടെയുണ്ട്. وَلَكُمْ فِيهَا مَا تَشْتَهِي أَنفُسُكُمْ وَلَكُمْ فِيهَا مَا تَدَّعُونَ - فصلت : ٣١ (നിങ്ങൾ എന്ത് ഇച്ഛിക്കുന്നുവോ അത് നിങ്ങൾക്ക് അവി ടെയുണ്ട്. നിങ്ങൾ എന്ത് ആവശ്യപ്പെടുന്നുവോ അതും നിങ്ങൾക്ക് അവിടെയുണ്ട്.) 'കാലത്തും വയ്യിട്ടും' എന്നുപറഞ്ഞതിന്റെ താൽപര്യം നിത്യവും നിരന്തരവും എന്ന ത്രെ.

മുൻകഴിഞ്ഞുപോയ പ്രവാചകൻമാരിൽ പലരുടെയും ചരിത്രങ്ങൾ വിവരിച്ചു. പിന്നീട് അവരുടെ പിൻഗാമികളുടെ നിലപാടുകളും വിവരിച്ചു. തുടർന്നുകൊണ്ട് പാപങ്ങളിൽ നിന്ന് പശ്ചാത്തപിച്ചു സൽക്കർമം പ്രവർത്തിക്കുന്നവരുടെ മഹത്തായ പ്രതിഫലത്തെ പ്പറ്റി ഉണർത്തുകയും ചെയ്തു. അടുത്തതായി പ്രവാചകൻമാർക്ക് ദിവ്യസന്ദേശങ്ങൾ കൊണ്ടുവരുന്ന മലക്കുകൾ വരുന്നത് അല്ലാഹുവിന്റെ കൽപനപ്രകാരം മാത്രമാണെ ന്നും, പ്രവാചകൻമാർ ആശിക്കുമ്പോഴെല്ലാം അത് ലഭിക്കുന്നതല്ലെന്നും വ്യക്തമാക്കി ക്കൊണ്ട് നബിﷺയെ സമാശ്വസിപ്പിക്കുകയാണ്. ഒരവസരത്തിൽ നബി തിരുമേനിﷺക്ക് വഹ്‌യ് (ദിവ്യസന്ദേശം) വരുവാൻ സാധാരണയിൽ കവിഞ്ഞു താമസിക്കുകയുണ്ടായി. പ്രസ്തുത ഭാഗ്യം എപ്പോഴും സിദ്ധിച്ചുകൊണ്ടിരിക്കുവാൻ സ്വാഭാവികമായും ആശിച്ചു കൊണ്ടിരിക്കുന്ന തിരുമേനിക്ക് അതിനാൽ മനഃക്ലേശം നേരിട്ടു. അതിനും പുറമെ മുശ്‌രിക്കുകളുടെ പരിഹാസവാക്കുകളും കേട്ടപ്പോൾ മനോദുഃഖം അധികമാകുകയും, ആവേശം വർദ്ധിക്കുകയും ചെയ്തു. അടുത്ത പ്രാവശ്യം ജിബ്‌രീൽ (അ) വന്നപ്പോൾ തിരുമേനി ചോദിച്ചു: 'ഇപ്പോൾ സന്ദർശിച്ചു കൊണ്ടിരിക്കുന്നതിലും കൂടുതലായി നമ്മെ സന്ദർശിക്കുന്നതിന്ന് താങ്കൾക്കെന്താണ് മുടക്കം?!' (ما يمنعك ان تزورنا اكثر مماتزورنا؟)

ഇതിനെത്തുടർന്നു ജനങ്ങൾ മനസ്സിലാക്കിയിരിക്കേണ്ടുന്ന ഒരു വലിയ തത്വം അടക്കം ചെയ്തുകൊണ്ടുള്ള താഴെ കാണുന്ന വചനം- മലക്കിന്റെ ഭാഷയിലായി -അല്ലാഹു അവതരിപ്പിച്ചു:-

وَمَا نَتَنَزَّلُ إِلَّا بِأَمْرِ رَبِّكَ ۖ لَهُۥ مَا بَيْنَ أَيْدِينَا وَمَا خَلْفَنَا وَمَا بَيْنَ ذَٰلِكَ ۚ وَمَا كَانَ رَبُّكَ نَسِيًّا ﴿٦٤﴾

**﴾64﴿ (നബിയേ,) തന്റെ രക്ഷിതാവിന്റെ കൽപനപ്രകാരമല്ലാതെ ഞങ്ങൾ [മലക്കുകൾ] ഇറങ്ങുന്നില്ല; നമ്മുടെ മുന്നിലുള്ളതും, പിന്നിലുള്ളതും, അതിനിടയിലുള്ളതും (എല്ലാം) അവന്റെത്തന്നെ; തന്റെ രക്ഷിതാവ് വിസ്മരിക്കുന്നവനല്ല;**

رَّبُّ ٱلسَّمَٰوَٰتِ وَٱلْأَرْضِ وَمَا بَيْنَهُمَا فَٱعْبُدْهُ وَٱصْطَبِرْ لِعِبَٰدَتِهِۦ ۚ هَلْ تَعْلَمُ لَهُۥ سَمِيًّا ﴿٦٥﴾

**﴾65﴿ '(അവൻ) ആകാശങ്ങളുടെയും, ഭൂമിയുടെയും, അവയുടെ ഇടയിലുള്ളതിന്റെയും റബ്ബാകുന്നു. അതിനാൽ, അവനെ (മാത്രം) നീ ആരാധിച്ചുകൊള്ളുക; അവനെ ആരാധിക്കുന്നതിൽ സഹനമെടുക്കുകയും ചെയ്തുകൊള്ളുക. അവനോട് പേരൊത്ത വല്ലവരെയും താൻ അറിയുമോ?! [ഇല്ല.]'**

---

﴾64﴿ وَمَا نَتَنَزَّلُ ഞങ്ങൾ ഇറങ്ങുന്നില്ല إِلا بِأَمْرِ കൽപന പ്രകാരമല്ലാതെ رَبِّكَ നിന്റെ റബ്ബിന്റെ لَهُ അവന്റെതാണ്, അവന്നാണ് مَا بَيْنَ أَيْدِينَا നമ്മുടെ മുന്നിലുള്ളത് وَمَا خَلْفَنَا നമ്മുടെ പിന്നിലുള്ളതും وَمَا بَيْنَ ذَٰلِكَ അതിന്റെ ഇടയിലുള്ളതും وَمَا كَانَ അല്ല, ആയിട്ടില്ല رَبُّكَ നിന്റെ റബ്ബ്, തന്റെ റബ്ബ് نَسِيًّا മറക്കുന്നവൻ, മറതിക്കാരൻ. ﴾65﴿ رَبُّ السَّمَاوَاتِ ആകാശങ്ങളുടെ റബ്ബാണ് وَالأَرْضِ ഭൂമിയുടെയും وَمَا بَيْنَهُمَا അവ രണ്ടിനുമിടയിലുള്ളതിന്റെയും فَاعْبُدْهُ ആകയാൽ നീ അവനെ ആരാധിക്കുക وَاصْطَبِرْ സഹനമെടുക്കുക (ക്ഷമ സ്വീകരിക്കുക)യും ചെയ്യുക لِعِبَادَتِهِ അവനെ ആരാധിക്കുന്നതിൽ, അവനെ ആരാധിക്കുന്നതിനായി هَلْ تَعْلَمُ നീ അറിയുമോ, നിനക്കറിയാമോ لَهُ അവന് سَمِيًّا പേരൊത്തവനെ, തുല്യനെ, നാമധാരിയെ

---

ആകാശഭൂമികളെയും, അവയ്ക്കിടയിൽ സ്ഥിതിചെയ്യുന്ന മറ്റു വസ്തുക്കളെയും സൃഷ്ടിച്ചു രക്ഷിച്ചു പരിപാലിച്ചുവരുന്ന രക്ഷിതാവ്, പ്രപഞ്ചകാര്യങ്ങളുടെ നിയന്താവ് എന്നിങ്ങനെയുള്ള നാമത്തിന് അർഹൻ തന്റെ റബ്ബായ അല്ലാഹുവാണല്ലോ. ഈ പേരിനോ, അല്ലെങ്കിൽ അവന്റെ ഉൽകൃഷ്ടഗുണങ്ങളെ വർണിച്ചു കാണിക്കുന്ന മറ്റേതെങ്കിലും നാമങ്ങൾക്കോ അർഹതയുള്ള വേറെ വല്ലവരെയും തനിക്ക് അറിയാമോ? ഇല്ലെന്ന് തീർച്ചയാണ്. അതുകൊണ്ട് അവനെ മാത്രമേ ആരാധിക്കാവൂ. ആ വിഷയത്തിൽ നേരിട്ടേക്കുന്ന എല്ലാ പ്രതിബന്ധങ്ങളെയും, വിഷമങ്ങളെയും സഹനപൂർവം തരണം ചെയ്തു

മുന്നോട്ടുപോയിക്കൊണ്ടിരിക്കണം എന്ന് സാരം. പ്രത്യക്ഷത്തില്‍, ഈ കല്‍പന നബി ﷺ യെ അഭിമുഖീകരിച്ചുകൊണ്ടുള്ളതാണെങ്കിലും, സമുദായത്തിലെ ഓരോ വ്യക്തിയെയും ഉദ്ദേശിച്ചുള്ളതാണെന്ന് വ്യക്തമാണ്. പ്രപഞ്ചകര്‍ത്താവായ അല്ലാഹുവിനെ മാത്രം ആരാധിക്കുക, അതില്‍ നേരിടുന്ന എല്ലാ ബുദ്ധിമുട്ടുകളെയും സഹനത്തോടെ തരണം ചെയ്യുക എന്നിങ്ങിനെ രണ്ട് കാര്യമാണ് ഈ കല്‍പനയില്‍ അടങ്ങിയിരിക്കുന്നത്. വാസ്തവത്തില്‍, ഈ രണ്ട് കാര്യങ്ങളില്‍ ഐഹികവും പാരത്രികവുമായ എല്ലാ നന്മകളും അടങ്ങിയിട്ടുണ്ടെന്ന് പറയാം.

## വിഭാഗം - 5

وَيَقُولُ ٱلْإِنسَـٰنُ أَءِذَا مَا مِتُّ لَسَوْفَ أُخْرَجُ حَيًّا ﴿٦٦﴾

**《66》 മനുഷ്യന്‍ പറയുന്നു: 'ഞാന്‍ മരണപ്പെട്ടുപോയാലുണ്ടോ, ജീവനുള്ളവനായി പിന്നെ പുറത്തുകൊണ്ടുവരപ്പെടുന്നു?! [അത് സംഭവ്യമല്ല]' എന്ന്.**

أَوَلَا يَذْكُرُ ٱلْإِنسَـٰنُ أَنَّا خَلَقْنَـٰهُ مِن قَبْلُ وَلَمْ يَكُ شَيْـًٔا ﴿٦٧﴾

**《67》 മനുഷ്യന്‍ ഓര്‍ക്കുന്നില്ലേ: താന്‍ യാതൊന്നുംതന്നെ ആയിരുന്നില്ലാത്ത ഘട്ടത്തില്‍, മുമ്പ് അവനെ നാം പടച്ചുണ്ടാക്കിയിരിക്കുന്നു എന്ന്?!**

فَوَرَبِّكَ لَنَحْشُرَنَّهُمْ وَٱلشَّيَـٰطِينَ ثُمَّ لَنُحْضِرَنَّهُمْ حَوْلَ جَهَنَّمَ جِثِيًّا ﴿٦٨﴾

**《68》 (നബിയേ,) എന്നാല്‍, നിന്റെ റബ്ബ് തന്നെയാണ (സത്യം)! നിശ്ചയമായും, അവരെയും (എല്ലാ) 'ചെകുത്താന്‍മാരെ' [പിശാചുക്കളെ]യും നാം ഒരുമിച്ചുകൂട്ടുന്നതാണ്; പിന്നീട്, അവരെ മുട്ടുകുത്തിയവരായ നിലയില്‍, നരകത്തിന് ചുറ്റും നാം ഹാജരാക്കുകയും ചെയ്യും.**

ثُمَّ لَنَنزِعَنَّ مِن كُلِّ شِيعَةٍ أَيُّهُمْ أَشَدُّ عَلَى ٱلرَّحْمَـٰنِ عِتِيًّا ﴿٦٩﴾

**《69》 പിന്നീട്, പരമകാരുണികനായുള്ളവനോട് കൂടുതല്‍ ധിക്കാരം കഠിനമായിരുന്നവരേതോ അവരെ, എല്ലാ കക്ഷികളില്‍നിന്നും നാം വേര്‍തിരിക്കുന്നതുമാകുന്നു.**

ثُمَّ لَنَحْنُ أَعْلَمُ بِٱلَّذِينَ هُمْ أَوْلَىٰ بِهَا صِلِيًّا ﴿٧٠﴾

**《70》 പിന്നെ, അതില്‍ [നരകത്തില്‍]കടന്ന് എരിയുവാന്‍ അവരില്‍ ഏറ്റവും അര്‍ഹതയുള്ളവരെക്കുറിച്ച് നാം നല്ലവണ്ണം അറിയുന്നവനാകുന്നു.**

﴾66﴿ وَيَقُولُ പറയും, പറയുന്നു الإِنسَانُ മനുഷ്യൻ أَءِذَا مَا مِتُّ ഞാൻ മരിച്ചുപോയാലുണ്ടോ, ഞാൻ മരണപ്പെട്ടിട്ടാണോ لَسَوْفَ തീർച്ചയായും പിന്നീട് أُخْرَجُ ഞാൻ പുറത്തുകൊണ്ടുവരപ്പെടുന്നു حَيًّا ജീവനുള്ളവനായി ﴾67﴿ أَوَلَا يَذْكُرُ ഓർക്കുന്നില്ലേ الإِنسَانُ മനുഷ്യൻ أَنَّا خَلَقْنَاهُ നാം അവനെ സൃഷ്ടിച്ചു (പടച്ചു)ണ്ടാക്കി എന്ന് مِن قَبْلُ മുമ്പ് وَلَمْ يَكُ അവൻ ആയിരുന്നില്ലാത്തപ്പോൾ, അവൻ ആയിരുന്നതുമില്ല شَيْئًا ഒരു വസ്തുവും, യാതൊന്നും ﴾68﴿ فَوَرَبِّكَ എന്നാൽ നിന്റെ റബ്ബ് തന്നെയാണ لَنَحْشُرَنَّهُمْ നിശ്ചയമായും നാം അവരെ ഒരുമിച്ചുകൂട്ടും وَالشَّيَاطِينَ പിശാചുക്കളെയും, ചെകുത്താൻമാരെയും ثُمَّ പിന്നെ, പിന്നീട് لَنُحْضِرَنَّهُمْ നിശ്ചയമായും നാം അവരെ ഹാജരാക്കും حَوْلَ جَهَنَّمَ 'ജഹന്നമി'ന് (നരകത്തിന്) ചുറ്റും جِثِيًّا മുട്ടുകുത്തിയവരായിക്കൊണ്ട്. ﴾69﴿ ثُمَّ പിന്നെ لَنَنزِعَنَّ നിശ്ചയമായും നാം വേർതിരിക്കും, നീക്കി എടുക്കും مِن كُلِّ شِيعَةٍ എല്ലാ കക്ഷിയിൽ നിന്നും أَيُّهُمْ അവരിൽ ഏതുകൂട്ടരാണോ (അവരെ) أَشَدُّ കൂടുതൽ കഠിനമായവർ عَلَى الرَّحْمَٰنِ പരമകാരുണികനോട് عِتِيًّا ധിക്കാരം ﴾70﴿ ثُمَّ പിന്നെ لَنَحْنُ തീർച്ചയായും നാം أَعْلَمُ നല്ലപോലെ അറിയുന്നവനാണ് بِالَّذِينَ ഒരു കൂട്ടരെപ്പറ്റി هُمْ അവർ أَوْلَىٰ കൂടുതൽ അർഹതയുള്ളവരാണ്, കൂടുതൽ ബന്ധപ്പെട്ടവരാണ് بِهَا അതിന്, അതിനോട് صِلِيًّا കടന്നെരിയുവാൻ, കടന്നെരിയുന്നതിന്

---

അല്ലാഹുവിലും, പരലോക ജീവിതത്തിലും വിശ്വാസമില്ലാത്തവരെ ഇരുത്തിച്ചിന്തിപ്പിക്കത്തക്ക ഒരു ചോദ്യമാണ് 67-ാം വചനത്തിൽ കാണുന്ന ചോദ്യം. അതെ, മനുഷ്യൻ യാതൊന്നും തന്നെ അല്ലാതിരുന്ന ഘട്ടത്തിൽ, മുമ്പ് അവനെ നാം സൃഷ്ടിച്ചുണ്ടാക്കിയിരിക്കുന്നുവെന്ന് അവൻ ഓർക്കുന്നില്ലേ?!' ഒരു പക്ഷേ, പെട്ടെന്ന് വല്ലവരും ഉത്തരം പറഞ്ഞേക്കും: 'ഞാൻ എന്റെ മാതാപിതാക്കളിൽ ജനിച്ചവനാണല്ലോ' എന്ന്. അല്ലെങ്കിൽ 'ഇന്ദ്രിയത്തിൽ നിന്നുണ്ടായി' എന്നോ, 'മണ്ണിൽനിന്ന് ഉൽഭൂതനായി' എന്നോ മറ്റോ പറഞ്ഞേക്കാം. എന്നാൽ, ഓരോരുത്തന്റെയും ഉൽഭവത്തെപ്പറ്റി പിന്നോട്ട് പിന്നോട്ട് കടന്നുചെന്നു പരിശോധിക്കുമ്പോൾ, നമ്മുടെ ബുദ്ധി- നിഷ്പക്ഷമായി ചിന്തിക്കുന്നവരുടെ ബുദ്ധി- ഒടുക്കം ഒരു ശുദ്ധശൂന്യതയിൽ ചെന്നെത്താതിരിക്കാൻ നിവൃത്തിയില്ല. അതെ, അങ്ങനെതികച്ചും ശുദ്ധമായ ഒരവസ്ഥയിൽ നിന്നാണ് മനുഷ്യനെ അല്ലാഹു സൃഷ്ടിച്ചിട്ടുള്ളത്. ഈ ബോധം അവന് വരുന്നില്ലെങ്കിൽ അവന്റെ കാര്യം നിരാശാജനകം തന്നെ. ഈ ഓർമ അവനുണ്ടാകുന്നപക്ഷം, അവൻ തന്റെ സ്രഷ്ടാവിലും, ഭാവിജീവിതത്തിലുമെല്ലാം വിശ്വസിക്കാതിരിക്കുകയില്ല താനും.

وَإِن مِّنكُمْ إِلَّا وَارِدُهَا ۚ كَانَ عَلَىٰ رَبِّكَ حَتْمًا مَّقْضِيًّا ﴿٧١﴾

**﴾71﴿ അതിനടുക്കൽ [നരകത്തിങ്കൽ] വരുന്നവരല്ലാതെ നിങ്ങളിൽ (ആരും) ഇല്ല; അത് [അക്കാര്യം] നിന്റെ റബ്ബിന്റെ അടുക്കൽ അനിവാര്യവും, തീരുമാനിക്കപ്പെട്ടതുമാകുന്നു.**

ثُمَّ نُنَجِّي الَّذِينَ اتَّقَوا وَّنَذَرُ

**﴾72﴿ പിന്നീട് സൂക്ഷിച്ചുവന്നിട്ടുള്ളവരെ [സജ്ജനങ്ങളെ] നാം രക്ഷപ്പെടുത്തുകയും, അക്രമകാരികളെ മുട്ടു**

ٱلظَّـٰلِمِينَ فِيهَا جِثِيًّا ﴿٧٢﴾ കു ത്തി യ വ രാ യി ക്കൊ ണ്ട് അതിൽതന്നെ വിട്ടേക്കുന്നതുമാണ്.

﴾71﴿ وَإِن مِّنكُمْ നിങ്ങളിൽ ഇല്ല إِلَّا وَارِدُهَا അതിനടുക്കൽ വരുന്നവരല്ലാതെ كَانَ അതാകുന്നു, അതായിരിക്കുന്നു عَلَىٰ رَبِّكَ നിന്റെ റബ്ബിന്റെ അടുക്കൽ حَتْمًا അനിവാര്യം, (ഒഴിവില്ലാത്തത്) مَّقْضِيًّا തീരുമാനം ചെയ്യപ്പെട്ടത്, വിധിക്കപ്പെട്ടത് ﴾72﴿ ثُمَّ പിന്നീട് نُنَجِّي നാം രക്ഷപ്പെടുത്തുന്നതാണ് الَّذِينَ യാതൊരു കൂട്ടരെ اتَّقَوا അവർ സൂക്ഷിച്ചുവന്നു, കാത്തുസൂക്ഷിച്ചു (ഭയഭക്തികാണിച്ചു) وَنَذَرُ നാം വിട്ടേക്കുകയും ചെയ്യും الظَّالِمِينَ അക്രമികളെ فِيهَا അതിൽ جِثِيًّا മുട്ടുകുത്തിയവരായിക്കൊണ്ട്

എല്ലാവരെയും അല്ലാഹു നരകത്തിന് ചുറ്റും ഹാജരാക്കുന്നു. അനന്തരം ദോഷബാധയെ സൂക്ഷിച്ചുവന്ന ഭയഭക്തൻമാരെ അതിൽ അകപ്പെടാതെ രക്ഷപ്പെടുത്തുകയും, കുറ്റവാളികളെ അതിൽ കടത്തി ശിക്ഷിക്കുകയും ചെയ്യുന്നു. നരകത്തിലെ അതിഭയങ്കരമായ കാഴ്ചകൾ, ചുറ്റുപാടും നിന്ന് നോക്കിക്കണ്ടറിഞ്ഞശേഷം, സൽഭാഗ്യവാൻമാർ അവരുടെ വിശ്വാസത്തിന്റെയും, കർമത്തിന്റെയും നിലപാടനുസരിച്ചുള്ള വേഗതയിൽ, അവിടെനിന്ന് രക്ഷപ്പെട്ടു സ്വർഗത്തിൽ പ്രവേശിക്കുന്നു. മിന്നൽവേഗത്തിൽ, വായുവേഗത്തിൽ, പക്ഷികളുടെ വേഗതയിൽ, കുതിരയുടെ വേഗതയിൽ ഇങ്ങനെ വിവിധ നിലയിലായിരിക്കും അവർ സ്വർഗത്തിൽ പ്രവേശിക്കുകയെന്ന് നബി വചനങ്ങളിൽ വന്നിട്ടുണ്ട്. ദുർഭാഗ്യവാൻമാരാകട്ടെ, നരകത്തിൽനിന്ന് രക്ഷകിട്ടാതെ അതിൽ വീണു കരിയുകയും അവരവരുടെ അന്ധതയുടെയും, ധിക്കാരത്തിന്റെയും തോതനുസരിച്ച് ശിക്ഷ അനുഭവിച്ചുകൊണ്ടിരിക്കുകയും ചെയ്യും.

وَإِذَا تُتْلَىٰ عَلَيْهِمْ ءَايَـٰتُنَا بَيِّنَـٰتٍ قَالَ ٱلَّذِينَ كَفَرُوا۟ لِلَّذِينَ ءَامَنُوٓا۟ أَىُّ ٱلْفَرِيقَيْنِ خَيْرٌ مَّقَامًا وَأَحْسَنُ نَدِيًّا ﴿٧٣﴾

﴾73﴿ വ്യക്തമായ തെളിവുകളായിക്കൊണ്ട് നമ്മുടെ ലക്ഷ്യങ്ങൾ അവർക്ക് ഓതികേൾപ്പിക്കപ്പെടുന്നതായാൽ, അവിശ്വസിച്ചവർ വിശ്വസിച്ചവരോട് പറയുന്നതാണ്: 'രണ്ടിൽ ഏത്‌വിഭാഗക്കാരാണ്, ഏറ്റവും നല്ല സ്ഥാനമുള്ളവരും, കൂടുതൽ ഭംഗിയുള്ള സഭക്കാരും?!' എന്ന്

وَكَمْ أَهْلَكْنَا قَبْلَهُم مِّن قَرْنٍ هُمْ أَحْسَنُ أَثَـٰثًا وَرِءْيًا ﴿٧٤﴾

﴾74﴿ എത്ര തലമുറകളെയാണ് ഇവരുടെ മുമ്പ് നാം നശിപ്പിച്ചുകളഞ്ഞിട്ടുള്ളത്! അവരാകട്ടെ, സാധന സാമഗ്രികളിലും, കാൺമാനും (ഇവരെക്കാൾ) മെച്ചപ്പെട്ടവരുമായിരുന്നു.

﴾73﴿ وَإِذَا تُتْلَىٰ ഓതിക്കേൾപ്പിക്കപ്പെട്ടാൽ, ഓതിക്കൊടുക്കപ്പെട്ടാൽ عَلَيْهِمْ അവർക്ക് آيَاتُنَا നമ്മുടെ ലക്ഷ്യങ്ങൾ بَيِّنَاتٍ വ്യക്തമായ തെളിവുകളായിക്കൊണ്ട് قَالَ പറയുന്ന

താണ് أَيُّ الْفَرِيقَيْنِ രണ്ടു വിഭാഗത്തിൽ ഏതാണ്, രണ്ടിൽ ഏത് ... لِلَّذِينَ آمَنُوا വിശ്വസിച്ചവരോട് الَّذِينَ كَفَرُوا അവിശ്വസിച്ചവർ രണ്ടു വിഭാഗത്തിൽ ഏതാണ്, രണ്ടിൽ ഏത് സംഘമാണ് خَيْرٌ നല്ലത്, കൂടുതൽ നല്ലത് مَقَامًا സ്ഥാനത്തിൽ وَأَحْسَنُ കൂടുതൽ മെച്ചപ്പെട്ടതും, ഭംഗിയുള്ളതും نَدِيًّا സഭ, യോഗം, സഭയിൽ ⟪74⟫ وَكَمْ എത്ര, എത്രയോ أَهْلَكْنَا നാം നശിപ്പിച്ചിരിക്കുന്നു قَبْلَهُمْ അവരുടെ മുമ്പ് مِنْ قَرْنٍ തലമുറകളെ, തലമുറയിൽനിന്ന് هُمْ അവർ أَحْسَنُ നല്ലവർ, മെച്ചപ്പെട്ടവരാണ് أَثَاثًا സാധനസാമഗ്രികൾ, ഉപകരണങ്ങൾ وَرِئْيًا കാൺമാനും, കാഴ്ചയിലും

---

ഭൗതികമായ സ്വാധീനശക്തിയോ, സുഖസൗകര്യങ്ങളോ രൂപ ലാവണ്യങ്ങളോ ഒന്നും തന്നെ നമ്മുടെ ശിക്ഷണ നടപടികളിൽ നിന്ന് അവരെ രക്ഷപ്പെടുത്തുവാൻ പര്യാപ്തമായില്ല, എന്ന് സാരം.

قُلْ مَن كَانَ فِي ٱلضَّلَٰلَةِ فَلْيَمْدُدْ لَهُ ٱلرَّحْمَٰنُ مَدًّا ۚ حَتَّىٰٓ إِذَا رَأَوْا۟ مَا يُوعَدُونَ إِمَّا ٱلْعَذَابَ وَإِمَّا ٱلسَّاعَةَ فَسَيَعْلَمُونَ مَنْ هُوَ شَرٌّ مَّكَانًا وَأَضْعَفُ جُندًا ﴿٧٥﴾

**⟪75⟫ (നബിയേ) പറയുക: 'വല്ലവനും ദുർമാർഗത്തിലായിരിക്കുകയാണെങ്കിൽ, പരമകാരുണികനായുള്ളവൻ അവന് അയച്ചയച്ചുകൊടുത്തുകൊള്ളട്ടെ!' -അങ്ങനെ, തങ്ങൾക്ക് താക്കീത് നൽകപ്പെടുന്നത്- ഒന്നുകിൽ ശിക്ഷ, അല്ലെങ്കിൽ അന്ത്യസമയം- അവർ കാണുമ്പോൾ.**

**ആരാണ് സ്ഥാനം (കൂടുതൽ) ചീത്തയായവരെന്നും, സംഘം കൂടുതൽ ബലഹീനമായവരെന്നും അവർ അറിഞ്ഞുകൊള്ളും!**

وَيَزِيدُ ٱللَّهُ ٱلَّذِينَ ٱهْتَدَوْا۟ هُدًى ۗ وَٱلْبَٰقِيَٰتُ ٱلصَّٰلِحَٰتُ خَيْرٌ عِندَ رَبِّكَ ثَوَابًا وَخَيْرٌ مَّرَدًّا ﴿٧٦﴾

**⟪76⟫ സൻമാർഗത്തിൽ ചരിക്കുന്നവന് അല്ലാഹു സന്മാർഗം [സൻമാർഗബോധം] വർദ്ധിപ്പിക്കുന്നതാണ്. നല്ല നല്ല ശാശ്വതകർമങ്ങൾ, നിന്റെ രക്ഷിതാവിന്റെ അടുക്കൽ ഉത്തമമായ പ്രതിഫലമുള്ളതും, ഉത്തമമായ പരിണാമഫലമുള്ളതുമാകുന്നു.**

---

⟪75⟫ قُلْ നീ പറയുക مَنْ كَانَ ആരെങ്കിലും ആയെങ്കിൽ فِي الضَّلَالَةِ ദുർമാർഗത്തിൽ, വഴിപിഴവിൽ فَلْيَمْدُدْ അയച്ചുകൊടുത്തുകൊള്ളട്ടെ لَهُ അവന് الرَّحْمَٰنُ പരമകാരുണികൻ مَدًّا ഒരു അയച്ചുകൊടുക്കൽ (അയച്ചയച്ചു) حَتَّىٰ അങ്ങനെ (ഇതുവരെ) إِذَا رَأَوْا അവർ കാണുന്നതായാൽ, കാണുമ്പോൾ مَا يُوعَدُونَ അവരോട് താക്കീത് ചെയ്യപ്പെടുന്നത് إِمَّا الْعَذَابَ ഒന്നുകിൽ ശിക്ഷയെ وَإِمَّا السَّاعَةَ ഒന്നുകിൽ (അല്ലെങ്കിൽ) അന്ത്യസമയത്തെ فَسَيَعْلَمُونَ അപ്പോൾ അവർ അറിഞ്ഞുകൊള്ളും مَنْ ആരാണ്, ഏത്കൂട്ടരാണ് هُوَ അവർ

(അക്കൂട്ടർ) അവൻ شَرٌّ ചീത്തയായവർ, മോശപ്പെട്ടവർ مَكَانًا സ്ഥാനം, സ്ഥാനത്തിൽ وَأَضْعَفُ കൂടുതൽ ദുർബ്ബലരും, ശക്തി കുറഞ്ഞവരും جُندًا സംഘം, പട്ടാളം (ജനസ്വാധീനം) ﴾76﴿ وَيَزِيدُ اللَّهُ അല്ലാഹു വർദ്ധിപ്പിക്കും الَّذِينَ اهْتَدَوْا സന്മാർഗത്തിൽ ചരിക്കുന്നവർക്ക്, സന്മാർഗം പ്രാപിച്ചവർക്ക് هُدًى സൻമാർഗം (സൻമാർഗബോധം) وَالْبَاقِيَاتُ ശാശ്വത കർമങ്ങൾ, നിലനിൽക്കുന്നവ الصَّالِحَاتُ നല്ലവ خَيْرٌ ഉത്തമമാണ്, നല്ലതാണ് عِندَ رَبِّكَ നിന്റെ റബ്ബിന്റെ അടുക്കൽ ثَوَابًا പ്രതിഫലം وَخَيْرٌ ഉത്തമവും, നല്ലതും مَرَدًّا പരിണാമം, മടക്കം, പര്യവസാനം

---

ഹിജ്റഃയുടെ മുമ്പ് മദ്ധ്യദശയിൽ അവതരിച്ച സൂറത്തുകളിൽ ഒന്നാണ് ഈ അദ്ധ്യായം. സത്യപ്രബോധനത്തിൽ വിശ്വസിക്കുന്നവർ അന്ന് ഭൗതികമായ കഴിവുകളൊന്നുമില്ലാത്ത ദുർബ്ബലരായിരുന്നു. നിഷേധകൻമാരുടെ നിലയാകട്ടെ, നേരെമറിച്ചും. ഐഹികമായ എല്ലാ സുഖസൗകര്യങ്ങളും അവർക്കുണ്ട്. നബി തിരുമേനിﷺയും സ്വഹാബികളും സമ്മേളിക്കുന്ന സദസ്സ് കേവലം ചെറുതാണ്. പേരും പ്രശസ്തിയുമില്ലാത്ത കുറേ സാധുക്കളാണ് അതിൽ പങ്കുകൊണ്ടിരുന്നത്. അതേ അവസരത്തിൽ ക്വുറൈശികൾ 'ദാറുന്നദ്‌വ'ത്തിൽ *(*)* ചേരുന്ന യോഗങ്ങളാകട്ടെ, കുബേരൻമാരുടെയും, നേതാക്കളുടെയും മഹാസമ്മേളനങ്ങളുമാണ്. സാധനസാമഗ്രികളിലും, ബാഹ്യമായ ആഢംബരമോടികളിലും അവരുടെ നില ഉന്നതമായിരുന്നു.

തൽഫലമായി, വിശുദ്ധ ക്വുർആനിൽ സത്യവിശ്വാസികൾക്ക് നൽകപ്പെടുന്ന സന്തോഷവാർത്തകൾ കേൾക്കുമ്പോൾ, അവിശ്വാസികൾ പരിഹസിക്കുകയും, അഹങ്കാരപൂർവ്വം പലതും പറയുകയും ചെയ്തിരുന്നു. അക്കൂട്ടത്തിൽ പെട്ടതാണ് മേൽ പ്രസ്താവിച്ച ചോദ്യങ്ങളും. ആർക്കാണ് കൂടുതൽ പ്രതാപവും സ്വാധീനവുമുള്ളത്? ആരുടെ സദസ്സാണ് കൂടുതൽ അന്തസ്സുള്ളത്? എന്നിങ്ങനെ പലതും. ഇത്തരം വാക്കുകൾ ഇന്നും ചില ആളുകൾ സദ്‌വൃത്തരായ ആളുകളെക്കുറിച്ച് പറഞ്ഞുകേൾക്കാറുള്ളതാണ്. ഇങ്ങനെയുള്ളവരെ സംബന്ധിച്ച് അല്ലാഹു പറഞ്ഞതിന്റെ സാരം ഇതാകുന്നു: അല്ലാഹുവിന്റെ ഭരണചട്ടം അവർ മനസ്സിലാക്കുന്നില്ല. ദുർമാർഗത്തിൽ അടിയുറച്ചു നിൽക്കുന്നവർക്ക് അല്ലാഹു കുറേ അയച്ചുവിട്ടുകൊടുക്കുക പതിവാകുന്നു. അത്പോലെത്തന്നെ സൻമാർഗചാരികളായ ആളുകൾക്ക് സൻമാർഗബോധവും, അതിനുള്ള സാഹചര്യങ്ങളും അധികരിപ്പിച്ചുകൊടുക്കലും അവന്റെ പതിവത്രെ. ഈ നടപടിയാണ് ഇവിടെയും അവൻ സ്വീകരിച്ചിട്ടുള്ളത്. സൽക്കർമ ദുഷ്കർമങ്ങൾക്ക് അപ്പപ്പോൾതന്നെ അവൻ തികഞ്ഞ പ്രതിഫലം കൊടുക്കുകയല്ല ചെയ്യുന്നത്. ഓരോന്നിന്റെയും പ്രതിഫലം പൂർത്തിയായും, പരിപൂർണമായും നൽകപ്പെടുന്നതിന് ഒരു സമയമുണ്ട്. അപ്പോൾ മാത്രമേ ഓരോ വിഭാഗക്കാർക്കും അവരുടെ യഥാർത്ഥവും, സ്ഥിരവുമായ നിലപാടുകൾ ഇന്നതാണെന്ന് ശരിക്ക് വെളിപ്പെടുകയുള്ളൂ. അതുകൊണ്ട് തൽക്കാലത്തെ സുഖസൗകര്യങ്ങളും, സ്വാധീനശക്തികളും കണ്ടു അവർ വഞ്ചിതരാകേണ്ടതില്ല.

ബുഖാരി, മുസ്‌ലിം (റ) മുതലായ ഹദീഥ് പണ്ഡിതൻമാർ രേഖപ്പെടുത്തിയ ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: ഒരു പ്രധാന സ്വഹാബിയായ ഖബ്ബാബുബ്നു– അറത്ത് (خَبَّاب بن الارت - رضـ) പറയുകയാണ്: 'എനിക്ക് ആസ്വുബ്നു വാഇലി (عاص بن وائل)ന്റെ

പക്കൽ നിന്ന് കുറച്ചു കടം കിട്ടുവാനുണ്ടായിരുന്നു. അത് തന്നുതീർക്കണമെന്നാവശ്യപ്പെട്ടുകൊണ്ട് ഞാൻ അയാളെ സമീപിച്ചു. അയാൾ ഇങ്ങനെ പറഞ്ഞു: 'ഇല്ല- നീ മുഹമ്മദിൽ അവിശ്വസിക്കാതെ ഞാൻ അത് തന്നുതീർക്കയില്ല.' ഞാൻ പറഞ്ഞു: 'ഇല്ല- അല്ലാഹുവാണ! നീ മരണപ്പെടുകയും, പുനരെഴുന്നേൽപിക്കപ്പെടുകയും ചെയ്യുക എന്നല്ലാതെ ഒരിക്കലും ഞാൻ മുഹമ്മദിൽ അവിശ്വസിക്കുകയില്ല.' അപ്പോൾ ആസ് പറഞ്ഞു: (ശരി) എന്നാൽ ഞാൻ മരണപ്പെട്ടു എഴുന്നേൽപിക്കപ്പെടുമ്പോൾ നീ എന്റെ അടുക്കൽ വന്നുകൊള്ളുക; എനിക്കവിടെ സമ്പത്തും, സന്തതികളും ഉണ്ടായിരിക്കും; അപ്പോൾ ഞാൻ നിന്റെ കടം തന്നുതീർത്തുകൊള്ളാം' ഈ അവസരത്തിലാണ് أَفَرَأَيْتَ الَّذِي كَفَرَ .... എന്ന (അടുത്ത) വചനം അവതരിച്ചത്. ആസിനെ മാത്രമല്ല, പരലോകജീവിതത്തെ നിഷേധിക്കുകയും, അതിനെക്കുറിച്ച് പുച്ഛമായി സംസാരിക്കുകയും ചെയ്യുന്നവരെയെല്ലാം തന്നെ കഠിനമായി താക്കീത് ചെയ്തുകൊണ്ട് അല്ലാഹു പറയുന്നു:-

أَفَرَءَيْتَ ٱلَّذِى كَفَرَ بِـَٔايَـٰتِنَا وَقَالَ لَأُوتَيَنَّ مَالًا وَوَلَدًا ﴿٧٧﴾

**﴾77﴿ എന്നാൽ, നമ്മുടെ ലക്ഷ്യങ്ങളിൽ അവിശ്വസിക്കുകയും, 'എനിക്ക് നിശ്ചയമായും സ്വത്തും സന്താനവും നൽകപ്പെടുമെന്ന് പറയുകയും ചെയ്തവനെ നീ കണ്ടുവോ (നബിയേ)?!**

أَطَّلَعَ ٱلْغَيْبَ أَمِ ٱتَّخَذَ عِندَ ٱلرَّحْمَـٰنِ عَهْدًا ﴿٧٨﴾

**﴾78﴿ അവൻ അദൃശ്യകാര്യത്തെ നോക്കിക്കണ്ടിരിക്കുന്നുവോ, അഥവാ പരമകാരുണികനായുള്ളവന്റെ അടുക്കൽ വല്ല ഉടമ്പടിയും അവൻ ഉണ്ടാക്കിവെച്ചിട്ടുണ്ടോ?!**

كَلَّا ۚ سَنَكْتُبُ مَا يَقُولُ وَنَمُدُّ لَهُۥ مِنَ ٱلْعَذَابِ مَدًّا ﴿٧٩﴾

**﴾79﴿ അങ്ങനെയല്ല:- അവൻ പറയുന്നത് നാം രേഖപ്പെടുത്തുന്നതാകുന്നു; അവന് നാം ശിക്ഷ കൂട്ടിക്കൂട്ടിക്കൊടുക്കുകയും ചെയ്യും.**

وَنَرِثُهُۥ مَا يَقُولُ وَيَأْتِينَا فَرْدًا ﴿٨٠﴾

**﴾80﴿ അവൻ (ആ) പറയുന്നത് [സ്വത്തും സന്താനവും] അവനോട് നാം അവകാശമെടുക്കുകയും, അവൻ നമ്മുടെ അടുക്കൽ ഒറ്റപ്പെട്ടവനായി വരുകയും ചെയ്യുന്നതാകുന്നു.**

---

﴾77﴿ أَفَرَأَيْتَ എന്നാൽ നീ കണ്ടുവോ الَّذِي كَفَرَ അവിശ്വസിച്ചവനെ بِآيَاتِنَا നമ്മുടെ ലക്ഷ്യങ്ങളിൽ وَقَالَ അവൻ പറയുകയും ചെയ്തു لَأُوتَيَنَّ നിശ്ചയമായും എനിക്ക് നൽകപ്പെടും مَالًا സ്വത്തും, ധനം وَوَلَدًا സന്താനവും, മക്കളും ﴾78﴿ أَطَّلَعَ അവൻ നോക്കിക്കണ്ടുവോ الْغَيْبَ അദൃശ്യകാര്യം أَمِ അഥവാ, അതോ, അല്ലാത്തപക്ഷം اتَّخَذَ ഉണ്ടാക്കിയി

രിക്കുന്നു (വോ) عِنْدَ الرَّحْمَٰنِ പരമകാരുണികന്റെ അടുക്കൽ عَهْدًا വല്ല ഉടമ്പടിയും ﴾79﴿ كَلَّا അങ്ങനെയില്ല سَنَكْتُبُ നാം എഴുതുന്നതാണ്, രേഖപ്പെടുത്തുന്നതാണ് مَا يَقُولُ അവൻ പറയുന്നത് وَنَمُدُّ لَهُ അവന് നാം കൂട്ടി (വർദ്ധിപ്പിച്ചു, നീട്ടി) ക്കൊടുക്കുകയും ചെയ്യും مِنَ الْعَذَابِ ശിക്ഷയിൽനിന്ന് مَدًّا ഒരു കൂട്ടൽ, നീട്ടൽ, വർദ്ധിപ്പിക്കൽ ﴾80﴿ وَنَرِثُهُ നാം അവനോട് അവകാശമെടുക്കുകയും ചെയ്യും مَا يَقُولُ അവൻ പറയുന്നത് وَيَأْتِينَا അവൻ നമ്മുടെ അടുക്കൽ വരുകയും ചെയ്യും فَرْدًا ഒറ്റയായി, ഒറ്റപ്പെട്ടവനായി

---

അവന്റെ സന്താനമോ, സമ്പത്തോ ഒന്നും തന്നെ അവിടെ- പരലോകത്ത്- ഉപകരിക്കുകയില്ല. അവൻ നിസ്സഹായനായിട്ടാണ് അല്ലാഹുവിന്റെ മുമ്പിൽ വരുക. അവിടെ അവന് ലഭിക്കുവാനുള്ളത് വമ്പിച്ച ശിക്ഷ മാത്രമായിരിക്കും എന്ന് സാരം. മനുഷ്യൻ താൽക്കാലിക സുഖലഹരിയിൽ മദോൻമത്തനായിക്കൊണ്ടിരിക്കുമ്പോൾ അതെല്ലാം തനിക്ക് സ്വായത്തവും, സ്ഥിരാവകാശവുമാണെന്ന് ധരിച്ചുപോകുന്നു. അവന്റെ ജീവിതവും, അതിൽ നടമാടിക്കൊണ്ടിരിക്കുന്ന നവംനവങ്ങളായ മാറ്റങ്ങളും, അവയുടെ അനന്തരസംഭവങ്ങളും ഒന്നുംതന്നെ അവന്റെ അധീനത്തിലല്ല സ്ഥിതിചെയ്യുന്നത്. ഈ പരമാർത്ഥത്തെ അവൻ വിസ്മരിച്ചുകളയുന്നു. അദൃശ്യവൃത്താന്തങ്ങൾ കണ്ടറിയുകയോ അല്ലാഹുവിൽ നിന്ന് യാതൊരു കരാറും എഴുതിവാങ്ങുകയോ ചെയ്തിട്ടില്ലാത്ത അവൻ എങ്ങനെയാണതിന് ധൈര്യപ്പെടുന്നതെന്നത്രെ അല്ലാഹു ചോദിക്കുന്നത്. നിമിഷനേരംകൊണ്ട് കൊട്ടാരത്തിൽ നിന്ന് കുടിലിലേക്കും, സ്വന്തം മണിമാളികയിൽ നിന്ന് അന്യന്റെ കോലായിലേക്കും നീങ്ങുവാൻ ഇടവന്നേക്കാമെന്ന് അവൻ ഓർക്കാത്തത് ആശ്ചര്യം തന്നെ.

പരലോകനിഷേധികളെക്കുറിച്ച് പലതും വിവരിച്ചശേഷം, തങ്ങളുടെ വിഗ്രഹാദിദൈവങ്ങളുടെ ശുപാർശ മൂലം തങ്ങൾക്ക് രക്ഷ കിട്ടിയേക്കുമെന്ന് ധരിച്ചുവരുന്ന ബഹുദൈവവിശ്വാസികളെക്കുറിച്ച് പ്രസ്താവിക്കുന്നു;

وَٱتَّخَذُواْ مِن دُونِ ٱللَّهِ ءَالِهَةً لِّيَكُونُواْ لَهُمْ عِزًّا ﴿٨١﴾

**﴾81﴿ തങ്ങൾക്ക് സഹായശക്തി ആയിത്തീരുവാൻവേണ്ടി അവർ [അവിശ്വാസികൾ] അല്ലാഹുവിന് പുറമെ (മറ്റു) ചില ആരാധ്യൻമാരെ സ്വീകരിച്ചിരിക്കുകയാണ്-**

كَلَّاۚ سَيَكْفُرُونَ بِعِبَادَتِهِمْ وَيَكُونُونَ عَلَيْهِمْ ضِدًّا ﴿٨٢﴾

**﴾82﴿ അങ്ങനെയല്ല; അവർ ഇവരുടെ ആരാധനയെ (ത്തന്നെ) നിഷേധിക്കുകയും, ഇവർക്ക് എതിരായിത്തീരുകയും ചെയ്യുന്നതാണ്.**

---

﴾81﴿ وَاتَّخَذُوا അവർ സ്വീകരിച്ചു, ഉണ്ടാക്കി مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ آلِهَةً പല ദൈവങ്ങളെ لِيَكُونُوا അവർ ആയിത്തീരുവാൻ വേണ്ടി لَهُمْ അവർക്ക് ഇവർക്ക് عِزًّا ശക്തി, സഹായശക്തി ﴾82﴿ كَلَّا അങ്ങനെയല്ല; سَيَكْفُرُونَ അവർ നിഷേധിക്കും بِعِبَادَتِهِمْ അവരുടെ ആരാധനയെ وَيَكُونُونَ അവർ ആയിത്തീരുകയും ചെയ്യും عَلَيْهِمْ അവർക്ക്,

ഇവർക്ക് ضِدًّا എതിർ, എതിരിൽ

പരദൈവങ്ങളെ സ്വീകരിക്കുന്നതിന് മുശ്‌രിക്കുകൾ ന്യായം പറഞ്ഞിരുന്നത്, അവർ തങ്ങൾക്ക് അല്ലാഹുവിങ്കൽ ശുപാർശ ചെയ്യുമെന്നായിരുന്നു. എന്നാൽ, പരലോകത്ത് വെച്ച് സംഭവിക്കുന്നത് നേരെ മറിച്ചായിരിക്കും. അവർ തങ്ങളെ ആരാധിച്ചിരുന്നുവെന്നത്പോലും ആ ദൈവങ്ങൾ നിഷേധിക്കുകയും, അവർ അവരുടെ വിരോധികളായിത്തീരുകയുമാണുണ്ടാകുക.

## വിഭാഗം - 6

أَلَمْ تَرَ أَنَّآ أَرْسَلْنَا ٱلشَّيَـٰطِينَ عَلَى ٱلْكَـٰفِرِينَ تَؤُزُّهُمْ أَزًّا ﴿٨٣﴾

**﴾83﴿ (നബിയേ) നീ കാണുന്നില്ലേ- അവിശ്വാസികളിൽ- അവരെ ഇളക്കിഇളക്കി വിട്ടുകൊണ്ടിരിക്കുന്ന നിലയിൽ- പിശാചുക്കളെ നാം അയച്ചിരിക്കുന്നത്?!**

فَلَا تَعْجَلْ عَلَيْهِمْ ۖ إِنَّمَا نَعُدُّ لَهُمْ عَدًّا ﴿٨٤﴾

**﴾84﴿ അതിനാൽ, അവരെപ്പറ്റി നീ ധൃതിപ്പെടേണ്ടതില്ല; അവർക്ക് (സമയമാകുന്നത്) നാം എണ്ണിഎണ്ണിക്കൊണ്ടിരിക്കുക മാത്രമാണ് ചെയ്യുന്നത്.**

﴾83﴿ أَلَمْ تَرَ നീ കണ്ടില്ലേ, കാണുന്നില്ലേ أَنَّا أَرْسَلْنَا നാം അയച്ചിട്ടുണ്ടെന്ന് الشَّيَاطِينَ പിശാചുക്കളെ عَلَى الْكَافِرِينَ അവിശ്വാസികളിൽ تَؤُزُّهُمْ അവരെ ഇറക്കിവിട്ടുകൊണ്ട് أَزًّا ഒരു ഇളക്കിവിടൽ ﴾84﴿ فَلَا تَعْجَلْ ആകയാൽ നീ ധൃതിപ്പെടരുത് عَلَيْهِمْ അവരെപ്പറ്റി إِنَّمَا نَعُدُّ നാം എണ്ണിക്കൊണ്ടിരിക്കുകമാത്രമാണ് لَهُمْ അവർക്ക് عَدًّا ഒരു എണ്ണൽ

അവിശ്വാസികൾക്ക് അവരുടെ ഹിതമനുസരിച്ച് കൂത്താടി നടക്കുവാനും, സത്യത്തിന്റെ നേരെ കണ്ണടച്ചു പരിഹാസം കൊള്ളുവാനും അവരെ പ്രേരിപ്പിച്ചുവിടുന്ന ഒരു തരം പിശാചുക്കളെ അല്ലാഹു അയച്ചുവിട്ടിരിക്കുകയാണ്. യഥേഷ്ടം പ്രവർത്തിക്കുന്നതിൽ നിന്ന് തൽക്കാലം അല്ലാഹു അവരെ തടയുന്നില്ല. അവരുടെ ധിക്കാരത്തിന്റെ പ്രതിഫലം നൽകുന്ന സമയം വിദൂരമൊന്നുമല്ല. ഓരോ നാഴികയും, ഓരോ വിനാഴികയും അതിലേക്കുള്ള സമീപനമത്രെ. അധികം താമസിയാതെ അതിന്റെ എണ്ണം പൂർത്തിയാകുന്നതാണ്. പൗരസ്ത്യ മഹാകവിയായ ശൗകീബേഗ് (**شوقى بك**) പറഞ്ഞതെത്ര വാസ്തവം!- **دقات قلب المرء قائلة له ان الحياة دقائق وثوانى** (മനുഷ്യന്റെ ഹൃദയത്തിന്റെ മിടിപ്പുകൾ അവനോട് പറഞ്ഞുകൊണ്ടിരിക്കുകയാണ്; ജീവിതമെന്നാൽ, മിനുട്ടുകളും സെക്കന്റുകളുമാകുന്നു എന്ന്) അങ്ങനെ, ആ സമയം ഇതാ എത്താറായി. എത്തിക്കഴിഞ്ഞാൽ ഓരോന്നിന്റെയും, ഓരോരുത്തരുടെയും പ്രതിഫലങ്ങൾ ശരിക്കും, കൃത്യമായും, നൽകപ്പെടും- സംശയിക്കേണ്ടതില്ല. ബന്ധപ്പെടേണ്ടതുമില്ല. എല്ലാ ഓരോ കാര്യത്തിന്റെയും പ്രതിഫലം പരലോകത്ത്വെച്ച് മാത്രമാണ് ലഭിക്കുകയെന്നും, ഇവിടെവെച്ച് ഏതുപ്രവൃത്തിക്കും ഫലം പ്രത്യക്ഷപ്പെടുകയില്ല എന്നും ധരിക്കുന്നത് ശരി

യല്ല. പരലോകത്തേക്ക് നീട്ടിവെക്കുന്ന ഭാഗവും, ഇവിടെവെച്ച് തന്നെ അനുഭവപ്പെടുന്ന ഭാഗവും അതിലുണ്ടായിരിക്കും. നോക്കുക: അതാ മുശ്‌രിക്കുകളുടെ ധിക്കാരഫലം അവർ അനുഭവിക്കാൻ എത്ര കാലം കഴിയേണ്ടി വന്നു?! സൂറത്ത് മർയം അവതരിച്ചു കവിഞ്ഞപക്ഷം പത്തുകൊല്ലം മാത്രം! അവരുടെ ധിക്കാരത്തിന്റെ ഭരണവും, ഭരണകൂടവും അവിടെനിന്ന് തുടച്ചു നീക്കപ്പെട്ടു. ഇസ്‌ലാമിന്റെ വിജയം പ്രത്യക്ഷപ്പെടുകയും ചെയ്തു. അത്പോലെ എത്രയോ ഉദാഹരണങ്ങൾ കാണാവുന്നതാണ്.

يَوْمَ نَحْشُرُ ٱلْمُتَّقِينَ إِلَى ٱلرَّحْمَـٰنِ وَفْدًا ﴿٨٥﴾

**﴿85﴾ ഭയഭക്തൻമാരെ പരമകാരുണികനായുള്ളവന്റെ അടുക്കലേക്ക് അതിഥികളെന്ന നിലയിൽ നാം ഒരുമിച്ചുകൂട്ടുന്ന ദിവസം;**

وَنَسُوقُ ٱلْمُجْرِمِينَ إِلَىٰ جَهَنَّمَ وِرْدًا ﴿٨٦﴾

**﴿86﴾ കുറ്റവാളികളെ ദാഹിച്ചവരായിക്കൊണ്ട് നരകത്തിലേക്ക് നാം തെളിക്കുകയും ചെയ്യുന്ന (ദിവസം).-**

لَّا يَمْلِكُونَ ٱلشَّفَـٰعَةَ إِلَّا مَنِ ٱتَّخَذَ عِندَ ٱلرَّحْمَـٰنِ عَهْدًا ﴿٨٧﴾

**﴿87﴾ (അന്ന്) പരമകാരുണികനായുള്ളവന്റെ അടുക്കൽ വല്ല കരാറും ഉണ്ടാക്കിവെച്ചിട്ടുള്ളവനല്ലാതെ, ശുപാർശക്ക് അധികാരമുണ്ടായിരിക്കുന്നതല്ല.**

---

﴿85﴾ يَوْمَ نَحْشُرُ നാം ഒരുമിച്ചുകൂട്ടുന്ന ദിവസം الْمُتَّقِينَ ഭയഭക്തൻമാരെ, സൂക്ഷിക്കുന്നവരെ إِلَى الرَّحْمَٰنِ റഹ്‌മാന്റെ (പരമകാരുണികന്റെ) അടുക്കലേക്ക് وَفْدًا അതിഥികളെന്ന നിലയിൽ, നിവേദകസംഘമായി ﴿86﴾ وَنَسُوقُ നാം തെളിയിക്കുകയും ചെയ്യുന്ന الْمُجْرِمِينَ കുറ്റവാളികളെ إِلَىٰ جَهَنَّمَ നരകത്തിലേക്ക് وِرْدًا ദാഹിച്ചവരായി ﴿87﴾ لَا يَمْلِكُونَ അവർക്ക് അധികാരമുണ്ടാകയില്ല, അധീനപ്പെടുത്തുകയില്ല, കഴിയുകയില്ല الشَّفَاعَةَ ശുപാർശക്ക് إِلَّا مَنِ ഒരുവനൊഴികെ اتَّخَذَ അവൻ ഉണ്ടാക്കിവെച്ചു, ഏർപ്പെടുത്തി عِندَ الرَّحْمَٰنِ റഹ്‌മാന്റെ അടുക്കൽ عَهْدًا കരാറ്, ഉടമ്പടി

---

സജ്ജനങ്ങളായ ഭയഭക്തൻമാരെ അതിഥികളെപ്പോലെ ആദരിച്ചും, നിവേദകസംഘത്തെപ്പോലെ ബഹുമാനിച്ചും കൊണ്ടായിരിക്കും ക്വിയാമത്ത്നാളിൽ ഒരുമിച്ചുകൂട്ടുക. ദുർജ്ജനങ്ങളാകുന്ന കുറ്റവാളികളെ ദാഹിച്ചു വലഞ്ഞ മൃഗങ്ങളെപ്പോലെ ആട്ടിത്തെളിച്ചുകൊണ്ടുമത്രെ കൊണ്ടുവരപ്പെടുക. സജ്ജനങ്ങൾ, പരമകാരുണികനായ അല്ലാഹു അവന്റെ അനുഗ്രഹത്താൽ ഒരുക്കിവെച്ചിട്ടുള്ള സ്വർഗത്തിലേക്ക് നയിക്കപ്പെടും. ദുർജ്ജനങ്ങൾ, അവരുടെ ഫലം അനുഭവിക്കേണ്ടതിനായി നരകത്തിലേക്ക് വലിച്ചിഴക്കപ്പെടുകയും ചെയ്യും. സത്യവിശ്വാസത്തിൽ ഉറച്ചുനിൽക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും വഴി അല്ലാഹുവിങ്കൽ നല്ല നില സമ്പാദിച്ചവർക്കുമാത്രമേ അവിടെ ശുപാർശയുടെ പ്രശ്നമുള്ളൂ. ശുപാർശ ചെയ്യാനും, ശുപാർശ അനുഭവിക്കുവാനുമുള്ള അനു

വാദം അവർക്ക് മാത്രമേ നൽകപ്പെടുകയുമുള്ളൂ. സത്യവിശ്വാസത്തോട്കൂടി സൽക്കർമ്മങ്ങൾ പ്രവർത്തിച്ചവർക്ക് വാഗ്ദാനം ചെയ്യപ്പെട്ട സൽഫലങ്ങൾ ലഭിക്കുവാൻ അർഹരായിത്തീർന്നവരെപ്പറ്റിയാണ് 'അല്ലാഹുവിങ്കൽ കരാറുണ്ടാക്കിവെച്ചവർ' എന്ന് പറഞ്ഞത്.

وَقَالُوا۟ ٱتَّخَذَ ٱلرَّحْمَٰنُ وَلَدًا ﴿٨٨﴾

《88》 അവർ പറയുന്നു: 'പരമകാരുണികനായുള്ളവൻ [അല്ലാഹു] സന്താനം സ്വീകരിച്ചിരിക്കുന്നു' എന്ന്!

لَّقَدْ جِئْتُمْ شَيْـًٔا إِدًّا ﴿٨٩﴾

《89》 (ഹേ, ഇത് പറയുന്നവരേ!) തീർച്ചയായും നിങ്ങൾ ഘോരമായ ഒരു കാര്യം ചെയ്തിരിക്കുകയാണ്!-

تَكَادُ ٱلسَّمَٰوَٰتُ يَتَفَطَّرْنَ مِنْهُ وَتَنشَقُّ ٱلْأَرْضُ وَتَخِرُّ ٱلْجِبَالُ هَدًّا ﴿٩٠﴾

《90》 അതുനിമിത്തം, ആകാശങ്ങൾ പൊട്ടിപ്പിളരുകയും, ഭൂമി വിണ്ടുകീറുകയും, മലകൾ (പൊട്ടിത്തകർന്ന്) വീഴുകയും ചെയ്യാറാകുന്നു.

أَن دَعَوْا۟ لِلرَّحْمَٰنِ وَلَدًا ﴿٩١﴾

《91》 (അതെ) പരമകാരുണികനായുള്ളവന് സന്താനം (ഉണ്ടെന്ന്) അവർ വാദിച്ചതിനാൽ! [അത്രയും ഗൗരവമേറിയതത്രെ, ആ വാദം.]

وَمَا يَنۢبَغِى لِلرَّحْمَٰنِ أَن يَتَّخِذَ وَلَدًا ﴿٩٢﴾

《92》 സന്താനത്തെ സ്വീകരിക്കുക എന്നത് പരമകാരുണികനായുള്ളവന് യുക്തമായിരിക്കയില്ല.

إِن كُلُّ مَن فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ إِلَّآ ءَاتِى ٱلرَّحْمَٰنِ عَبْدًا ﴿٩٣﴾

《93》 ആകാശങ്ങളിലും, ഭൂമിയിലും ഉള്ളവരെല്ലാം (ഓരോരുത്തനും) പരമകാരുണികന്റെ അടുക്കൽ അടിയാനായി വരുന്നവരല്ലാതെയില്ല.

لَّقَدْ أَحْصَىٰهُمْ وَعَدَّهُمْ عَدًّا ﴿٩٤﴾

《94》 തീർച്ചയായും, അവരെ (മുഴുവനും) അവൻ ക്ലിപ്തമായി അറിയുകയും, (ശരിക്ക്) എണ്ണിക്കണക്കാക്കുകയും ചെയ്തിരിക്കുന്നു.

وَكُلُّهُمْ ءَاتِيهِ يَوْمَ ٱلْقِيَـٰمَةِ فَرْدًا ﴿٩٥﴾

**﴾95﴿ അവരിൽ ഓരോരുത്തനും 'ഖിയാമത്ത്' നാളിൽ ഒറ്റപ്പെട്ടവനായി അവന്റെ അടുക്കൽ വരുന്നവരത്രെ.**

---

﴾88﴿ وَقَالُوا അവർ പറയുന്നു اتَّخَذَ ഉണ്ടാക്കിയിരിക്കുന്നു, സ്വീകരിച്ചിരിക്കുന്നു الرَّحْمَنُ പരമകാരുണികൻ وَلَدًا സന്താനം, മക്കൾ ﴾89﴿ لَقَدْ جِئْتُمْ തീർച്ചയായും നിങ്ങൾ ചെയ്തു, വരുത്തി شَيْئًا ഒരു കാര്യം إِدًّا ഘോരമായ, നികൃഷ്ടമായ, വമ്പിച്ച ﴾90﴿ تَكَادُ ആവാറാകുന്നു السَّمَاوَاتُ ആകാശങ്ങൾ يَتَفَطَّرْنَ പൊട്ടിപ്പിളരുവാൻ مِنْهُ അത്നിമിത്തം وَتَنْشَقُّ (വിണ്ടു) പിളരുവാനും الْأَرْضُ ഭൂമി وَتَخِرُّ വീണു (തകർന്നു) പോവാനും الْجِبَالُ മലകൾ هَدًّا തകർന്നു, ഇടിഞ്ഞു, പൊളിഞ്ഞു ﴾91﴿ أَنْ دَعَوْا അവർ വാദിച്ചതിനാൽ لِلرَّحْمَنِ പരമകാരുണികന് وَلَدًا സന്താനം (ഉണ്ടെന്ന്) മക്കളെ ﴾92﴿ وَمَا يَنْبَغِي യോജിക്കുകയില്ല, യുക്തമാവുകയില്ല, ചേരുകയില്ല لِلرَّحْمَنِ പരമകാരുണികന് أَنْ يَتَّخِذَ അവൻ സ്വീകരിക്കുന്നത് وَلَدًا സന്താനത്തെ ﴾93﴿ إِنْ كُلُّ എല്ലാവരും (ഓരോരുത്തനും) അല്ല مَنْ فِي السَّمَاوَاتِ ആകാശങ്ങളിലുള്ളവർ وَالْأَرْضِ ഭൂമിയിലും إِلَّا آتِي വരുന്നവരല്ലാതെ, ചെല്ലുന്നവനല്ലാതെ الرَّحْمَنِ റഹ്മാന്റെ അടുക്കൽ عَبْدًا അടിയാനായി, അടിമയായി ﴾94﴿ لَقَدْ തീർച്ചയായും أَحْصَاهُمْ അവൻ അവരെ ക്ലിപ്തമായി അറിയുന്നതാണ് وَعَدَّهُمْ അവരെ എണ്ണുക (കണക്കാക്കുക)യും ചെയ്തിരിക്കുന്നു عَدًّا ഒരു (ശരിയായ) എണ്ണൽ ﴾95﴿ وَكُلُّهُمْ അവരെല്ലാവരും آتِيهِ അവന്റെ അടുക്കൽ വരുന്നതാണ് يَوْمَ الْقِيَامَةِ ഖിയാമത്ത്നാളിൽ فَرْدًا ഒറ്റയായി, ഒറ്റപ്പെട്ടവനായി

---

സൃഷ്ടികളുടെ എണ്ണം, വണ്ണം, സ്വഭാവം, പ്രവൃത്തി, വാക്ക്, ശ്വാസം, പര്യവസാനം, എന്നുവേണ്ട ചെറുതും വലുതുമായ സർവ്വകാര്യങ്ങളും– സ്ഥലകാലവ്യത്യാസമില്ലാതെ– അല്ലാഹു അറിയുന്നു. ഓരോരുത്തനും, ഏകനും നിസ്സഹായനുമായിട്ടത്രെ ഖിയാമത്ത്നാളിൽ അവന്റെ മുമ്പാകെ വരുന്നത്. അവന്റെ രക്ഷയും തുണയുമല്ലാതെ അവിടെ ആർക്കും യാതൊരു അവലംബവും ഇല്ലതന്നെ. അവന്റെ പ്രീതിയും, രക്ഷയും ലഭിക്കുവാനുള്ള ഏക മാർഗം അടുത്ത വചനത്തിൽ ചൂണ്ടിക്കാട്ടുന്നു:-

إِنَّ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ سَيَجْعَلُ لَهُمُ ٱلرَّحْمَـٰنُ وُدًّا ﴿٩٦﴾

**﴾96﴿ നിശ്ചയമായും, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തിട്ടുള്ളവരാകട്ടെ, അവർക്ക് പരമകാരുണികനായുള്ളവൻ സ്നേഹം ഏർപ്പെടുത്തിക്കൊടുക്കുന്നതാണ്.**

---

﴾96﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ آمَنُوا അവർ വിശ്വസിച്ചു وَعَمِلُوا

അവർ പ്രവർത്തിക്കുകയും ചെയ്തു ٱلصَّٰلِحَٰتِ സൽക്കർമങ്ങളെ سَيَجْعَلُ ഉണ്ടാക്കിക്കൊടുക്കും, ഏർപ്പെടുത്തിക്കൊടുക്കും لَهُمُ അവർക്ക് ٱلرَّحْمَٰنُ പരമകാരുണികൻ وُدًّا സ്നേഹം, താൽപര്യം

അതായത്: അല്ലാഹുവിന്റെയും, മലക്കുകളുടെയും, ഭൂമിയിലുള്ളവരുടെയുമെല്ലാം സ്നേഹം അവർക്ക് ലഭിക്കുന്നതാകുന്നു. നബിﷺ ഇപ്രകാരം അരുളിച്ചെയ്തതായി ബുഖാരി, മുസ്‌ലിം, തിർമദീ (റ) മുതലായവർ നിവേദനം ചെയ്യുന്നു:

**اذا احب الله عبدا يقول لجبريل انى قد أحببت فلانا فاحبه فينادى فى السمآء ثم تنزل له المحبة فى الارض فذلك قوله تعالى : ان الذين امنوا وعملوا الصالحات ـ الآية** (الشيخان والترمذى وغيرهم)

സാരം: 'അല്ലാഹു ഒരു അടിയാനെ സ്നേഹിക്കുന്നപക്ഷം ജിബ്‌രീലിനോട് അവൻ പറയും: 'ഇന്ന ആളെ ഞാൻ സ്നേഹിക്കുന്നുണ്ട്. അതിനാൽ നീയും അവനെ സ്നേഹിക്കുക' എന്ന്. അങ്ങനെ, അത് ആകാശത്തിൽ വിളിച്ചു പറയപ്പെടും പിന്നീട് അവന് ഭൂമിയിലും സ്നേഹമുണ്ടായിത്തീരുന്നു. അതാണ് അല്ലാഹു ഈ (96-ാം) വചനത്തിൽ പറയുന്നത്. തിരുമേനി ഈ വചനം ഓതുകയും ചെയ്തു.

فَإِنَّمَا يَسَّرْنَٰهُ بِلِسَانِكَ لِتُبَشِّرَ بِهِ ٱلْمُتَّقِينَ وَتُنذِرَ بِهِۦ قَوْمًا لُّدًّا ﴿٩٧﴾

**《97》 എന്നാൽ, ഇത് [ഖുർആൻ] നാം നിന്റെ ഭാഷയിൽ (അവതരിപ്പിച്ചു) എളുപ്പമാക്കിത്തന്നിരിക്കുന്നത്, ഭയഭക്തന്മാർക്ക് ഇത്കൊണ്ട് നീ സന്തോഷവാർത്ത അറിയിക്കുവാനും, കുതർക്കികളായ ജനങ്ങളെ ഇത്മൂലം നീ താക്കീത് ചെയ്യുവാനും വേണ്ടിതന്നെയാണ്.**

وَكَمْ أَهْلَكْنَا قَبْلَهُم مِّن قَرْنٍ

**《98》 എത്രയോ തലമുറകളെ ഇവർക്ക് മുമ്പ് നാം നശിപ്പിച്ചുകളഞ്ഞിരിക്കുന്നു!**

هَلْ تُحِسُّ مِنْهُم مِّنْ أَحَدٍ أَوْ تَسْمَعُ لَهُمْ رِكْزًا ﴿٩٨﴾

**അവരിൽനിന്ന് ഒരാളെയെങ്കിലും നീ കാണുന്നുണ്ടോ? അല്ലെങ്കിൽ, അവരുടെതായ വല്ല ലഘുശബ്ദവും നീ കേൾക്കുന്നുണ്ടോ?!**

《97》 فَإِنَّمَا يَسَّرْنَاهُ എന്നാൽ നാമതിനെ എളുപ്പമാക്കിയിരിക്കുന്നു, സൗകര്യപ്പെടുത്തിയിരിക്കുന്നു بِلِسَانِكَ നിന്റെ ഭാഷയിൽ لِتُبَشِّرَ നീ സന്തോഷവാർത്ത അറിയിക്കുവാൻ (തന്നെ) بِهِ അത്കൊണ്ട്, അത്മൂലം ٱلْمُتَّقِينَ ഭയഭക്തൻമാർക്ക് وَتُنْذِرَ നീ താക്കീത് നൽകുവാനും, മുന്നറിയിപ്പ് നൽകുവാനും (തന്നെ), بِهِ അത്കൊണ്ട് قَوْمًا ഒരു ജനതക്ക് لُدًّا കുതർക്കികളായ 《98》 وَكَمْ എത്രയോ, എത്ര أَهْلَكْنَا നാം നശിപ്പിച്ചിരി

ക്കുന്നു هَلْ تُحِسُّ ഇവരുടെ മുമ്പ് قَبْلَهُمْ തലമുറകളിൽ നിന്ന്, തലമുറകളായി مِنْ قَرْنٍ നീ അറിയുന്നുണ്ടോ, കാണുന്നുണ്ടോ مِنْهُمْ അവരിൽ നിന്ന് مِنْ أَحَدٍ ഒരാളെയെങ്കിലും (ആരെയെങ്കിലും) أَوْ تَسْمَعُ അല്ലെങ്കിൽ നീ കേൾക്കുന്നുണ്ടോ لَهُمْ അവരുടെ, അവർക്ക് رِكْزًا ലഘുശബ്ദം (വല്ല നേരിയ ശബ്ദവും)

---

ഇല്ല, ഒന്നുമില്ല. ഇങ്ങിനി മടങ്ങിവരാത്തവണ്ണം അവരെല്ലാം നാമാവശേഷമായിപ്പോയി! ഈ നിയമം ഇവർക്കും– നിലവിലുള്ള അവിശ്വാസികൾക്കും– ബാധകമാണെന്ന് ഇവർ ഓർത്തുകൊള്ളട്ടെ എന്ന് സാരം. 'നിന്റെ ഭാഷയിൽ' (بلسانك) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം അറബിഭാഷയിൽ എന്നാണെന്ന് വ്യക്തമാണ്. ഖുർആൻ അറബിഭാഷയിൽ അവതരിപ്പിക്കുവാനുള്ള കാരണം അടുത്ത സൂറത്ത് 113-ാം വചനത്തിന്റെ വിവരണത്തിൽ വെച്ച് നമുക്ക് വായിക്കാം. إِنْ شَاء الله

ഈ സൂറത്തിന്റെ ആദ്യവചനത്തിൽ പ്രതിപാദിച്ച വിഷയങ്ങളിൽ ചിലത് അവസാന വചനങ്ങളിലും ആവർത്തിക്കപ്പെട്ടുകാണാം. അതായത്: ഈസാ (അ)നെക്കുറിച്ച് ക്രിസ്ത്യാനികൾക്കുള്ള പിഴച്ച വിശ്വാസം 35, 36 വചനങ്ങളിൽ അല്ലാഹു പറഞ്ഞു. അന്ത്യദിനത്തിൽ ജനങ്ങൾ രണ്ടുതരക്കാരായിരിക്കുമെന്നും, ഒന്ന് 'മുത്തഖീ'കളും മറ്റൊന്ന് 'മുജ്‌രിമു'കളും ആണെന്നും, അഥവാ ദോഷബാധയെ സൂക്ഷിച്ചു നടക്കുന്ന ഭയഭക്തൻമാരും, സത്യത്തെ ധിക്കരിച്ചു നടക്കുന്ന കുറ്റവാളികളും. ഒന്നാമത്തെ വിഭാഗത്തിന് മോക്ഷവും, രണ്ടാമത്തെ വിഭാഗത്തിന് ശിക്ഷയുമാണ് അനുഭവപ്പെടുക എന്നും പ്രസ്താവിച്ചു. ഈ ലോകത്തുള്ളത്പോലെ, ശുപാർശകൊണ്ട് രക്ഷനേടുവാൻ അവിടെ ഒരു നിവൃത്തിയുമില്ലെന്നും വ്യക്തമാക്കി. എന്നിരിക്കെ, ഈസാ (അ)യെ മനുഷ്യപാപങ്ങൾക്കെല്ലാം പ്രായശ്ചിത്തമായി സങ്കൽപിക്കുന്നതിലും, അദ്ദേഹത്തിന്റെ ശുപാർശകൊണ്ട് മോക്ഷം നേടാമെന്ന് വിചാരിക്കുന്നതിലും അർത്ഥമില്ലല്ലോ.

തുടർന്നുകൊണ്ട്: ഈസാ നബി (അ)യോ മറ്റാരെങ്കിലുമോ ദൈവപുത്രനാണെന്ന വാദത്തിന്റെ കഴമ്പില്ലായ്മ ചൂണ്ടിക്കാട്ടുന്നു. ആകാശഭൂമികളെയും, മറ്റെല്ലാ ചരാചരങ്ങളെയും സൃഷ്ടിച്ചു പരിപാലിക്കുന്ന കർത്താവിന് ഒരു പുത്രന്റെ ആവശ്യം നേരിട്ടുവെന്ന് ധരിക്കുന്നതിൽപരം വിഡ്ഢിത്തം മറ്റെന്താണ്?! ഈ അന്ധവിശ്വാസത്തെ അടിയോടെ ഖണ്ഡിക്കുന്ന തത്വം ഒരൊറ്റ വാചകത്തിൽ അല്ലാഹു വിവരിക്കുന്നു. യാതൊരു സംശയത്തിനും വകയില്ലാത്ത ആ വാക്യം സ്വയം വ്യക്തമാണ്. ഹൃദയത്തെ ആകർഷിക്കുന്ന ഒരു ഖണ്ഡിത തത്വം! ഹൃദയത്തെ തട്ടിയുണർത്തുന്ന ശൈലിയും! إِن كُلُّ مَن فِي السَّمَاوَاتِ وَالأَرْضِ إِلاَّ آتِي الرَّحْمَنِ عَبْدًا അതെ, സൃഷ്ടിലോകത്തുള്ള ഏതൊരുവനും– ഈസാ (അ)യാകട്ടെ, മറ്റാരെങ്കിലുമാകട്ടെ– സ്രഷ്ടാവിന്റെ സന്നിധിയിൽ അടിമയുടെ നില മാത്രമെയുള്ളൂ. എന്നുവെച്ചാൽ: യജമാനത്വവും, ആരാധ്യതയും– അഥവാ സംരക്ഷകത്വവും ദൈവത്വവും (الربوبية والالوهية) അല്ലാഹുവിന് മാത്രമാണ്. മറ്റുള്ള വസ്തുവിനെല്ലാമുള്ളത് അടിമത്തവും, ആരാധനാർപ്പണവും (العبودية والعبادة) മാത്രം.

യേശുവിന്റെ ദൈവത്വത്തിൽ വിശ്വസിക്കുന്നവരേ! ഈ യാഥാർത്ഥ്യം നിങ്ങൾക്ക് നിഷേധിക്കാമോ? ഇല്ലെങ്കിൽ പിന്നെ, ഈസാ നബി (അ)ക്കും അല്ലാഹുവിന്റെ മുമ്പിൽ വെറും അടിമയായിരിക്കുവാനേ അർഹതയുള്ളൂ– ആരാധ്യനായിരിക്കുവാൻ അർഹതയില്ല; ദാസനായിരിക്കുവാനേ നിവൃത്തിയുള്ളൂ– യജമാനനായിരിക്കുക സാധ്യമല്ല; ദൈവി

കവിധിക്ക് വിധേയനാകുവാനേ തരമുള്ളൂ- വിധികർത്താവായിരിക്കുവാൻ മാർഗമില്ല. സൃഷ്ടികളെല്ലാം അവന്റെ അടിയാൻമാരായിരിക്കുക, ഒരാൾമാത്രം അതിൽനിന്ന് ഒഴിവായിരിക്കുക, അത് ഉണ്ടാകാവതല്ല.

96, 98 ൽ, സൂറത്തിനെ ഉപസംഹരിപ്പിച്ചുകൊണ്ടുള്ള ഉപദേശമാകുന്നു. പ്രധാനമായ രണ്ട് തത്വങ്ങൾ അതിൽ അടങ്ങിയിട്ടുണ്ട്: (1) സത്യവിശ്വാസത്തിന്റെയും സൽക്കർമങ്ങളുടെയും മാർഗം സ്വീകരിച്ചവർക്ക് താമസിയാതെ അല്ലാഹു ജനഹൃദയങ്ങൾ തുറന്നുകൊടുക്കുന്നതും, അങ്ങനെ അവർ എല്ലാവർക്കും പ്രിയപ്പെട്ടവരായി പരിണമിക്കുന്നതുമാകുന്നു. ഈ ഭാഗ്യം നേടിക്കഴിഞ്ഞവർ- വ്യക്തിയാകട്ടെ, ജനതയാകട്ടെ- ഭൂമുഖത്ത് നേതൃത്വവും സ്വീകരണവും ഉള്ളവരായിരിക്കുമല്ലോ. (2) സത്യത്തിനെതിരിൽ അക്രമവും ധിക്കാരവും കാണിക്കുന്നവർക്ക് മുമ്പ് നശിപ്പിക്കപ്പെട്ടുപോയ ജനങ്ങളുടെ അനുഭവമാണ് ഉണ്ടാവുക. അഥവാ അവരുടെ 'പേരും ചൂരും' നിലനിൽക്കുകയില്ല. ഈ രണ്ട് കാര്യങ്ങളും ഇസ്ലാമിന്റെ ആദ്യകാലത്ത് -അടുത്തടുത്ത കാലങ്ങളിലായി- നമ്മുടെ സമുദായം കണ്ടുകഴിഞ്ഞതാണ്:-

അതാ, ഒരു കാലം നമുക്ക് കഴിഞ്ഞുപോയി; ലോകം നമ്മെ സ്നേഹിച്ചു; മാനിച്ചു. നമ്മുടെ ഉപദ്രവമോ അക്രമമോ ഭയന്നിട്ടല്ല- നീതിയും മര്യാദയും കാംക്ഷിച്ചു മാത്രം. ജനങ്ങൾ നമ്മിലേക്ക് ഓടിവന്നു; നമ്മെ വിളിച്ചുവരുത്തി. പട്ടണങ്ങൾ അവയുടെ കവാടം നമുക്ക് തുറന്നുതന്നു. കോട്ടകളുടെ താക്കോലുകൾ നമുക്ക് ഏല്പിക്കപ്പെട്ടു. കാരണം? അന്ന് നമ്മുടെ വിശ്വാസകർമങ്ങൾ പരിശുദ്ധങ്ങളായിരുന്നു.

അജ്നാദീനിലെയും, യർമൂക്കിലെയും *(*)* പോർക്കളങ്ങളിൽ, ബൈസന്തീൻ (റോമാ) സാമ്രാജ്യസേന മുസ്ലിംകളോട് പടപൊരുതുമ്പോൾ, സിറിയാ നിവാസികൾ അവർക്ക് സ്നേഹസന്ദേശങ്ങൾ അയച്ചുകൊണ്ടിരിക്കുകയായിരുന്നു. ബുസ്രാപട്ടണം അതിന്റെ കവാടം തുറന്നുകൊടുത്തു. ഹിംസ്വു (**حمص**) നിവാസികൾ അവർക്ക് പല ഒത്താശകളും ചെയ്തുകൊടുത്തു. ത്വറാബൽസ് (**طرابلس**) അവരെ സ്വീകരിക്കുവാൻ തക്കം പാർത്തുകൊണ്ടിരിക്കുകയായിരുന്നു. സ്വൂർ (**صور**) പട്ടണം, അതിന്റെ കോട്ടയിൽ കാവൽക്കാർ വേണ്ടതില്ലെന്നുവെച്ച് *(**)* മുസ്ലിംകൾ ഈജിപ്തിന്റെ ഭാഗത്തേക്ക് നീങ്ങിയപ്പോൾ അവരെ സ്വാഗതം ചെയ്തത് ക്രിസ്ത്യാനികളായിരുന്നു. അവർ അവിടെ പ്രവേശിച്ചപ്പോൾ യാതൊരു മാർഗതടസ്സവും അവരെ ബാധിച്ചില്ലെന്ന് മാത്രമല്ല, ഭക്ഷണാദി സാധന സാമഗ്രികൾക്ക്പോലും അവർ ബുദ്ധിമുട്ടേണ്ടിവന്നില്ല. ഇതെല്ലാം ഒന്നാം വിഭാഗത്തെ സംബന്ധിച്ച പഴയ ചരിത്രങ്ങളാണ്.

രണ്ടാം വിഭാഗക്കാരുടെ കർമഫലത്തെക്കുറിച്ച് അധികമൊന്നും പറയേണ്ടതായിട്ടില്ല. ഈ ക്വുർആൻ വചനം അവതരിച്ചു 15 കൊല്ലങ്ങളായപ്പോഴേക്കും, വിശുദ്ധ ക്വുർആന്റെ പ്രബോധനത്തെ ധിക്കാരപൂർവം- സർവശക്തിയുമുപയോഗിച്ചു- എതിർത്തിരുന്ന വൻശക്തികളെല്ലാം മുഖം കുത്തിനിലംപതിച്ചു കഴിഞ്ഞു. ആ ചരിത്രം, ഗ്രന്ഥങ്ങളുടെ താളുകളിൽ നിറഞ്ഞു കിടക്കുകയാണല്ലോ.

والحمدلله رب العالمين

---

*(*) ശാം രാജ്യങ്ങളിൽപ്പെട്ട രണ്ട് രാജ്യങ്ങൾ*

*(**) സ്ഥലങ്ങൾ ഫലസ്തീൻ- സിരിയാ പടങ്ങളിൽ കാണാം.*

വ്യാഖ്യാനക്കുറിപ്പ്

# ഈസാ നബി(അ)യും ക്രിസ്ത്യാനികളും

ഈസാ നബി (അ)യുടെ ജനനത്തെക്കുറിച്ച് സൂറഃ മര്‍യമിലും, സൂറഃ ആലുഇംറാനിലും ആകുന്നു ക്വുര്‍ആന്‍ വിവരിച്ചിട്ടുള്ളത്. സകരിയ്യാ നബി (അ)യുടെ പ്രാര്‍ത്ഥനയും, യഹ്‌യാ നബി (അ)യുടെ ജനനവും വിവരിച്ചതിനെത്തുടര്‍ന്നാണ് സൂറത്തുമര്‍യമില്‍ ആ വിവരണം ആരംഭിച്ചത്. നാല് ഇന്‍ജീലുകളില്‍ *(*)* ഒന്നായ സെന്റ് ലൂക്കോസിന്റെ ഇന്‍ജീല്‍ സൂറഃ മര്‍യമിലെ വിവരണത്തോട് മിക്കവാറും യോജിച്ചുകാണാം. ആലുഇംറാനിലാകട്ടെ, ഇതിന്മുമ്പുണ്ടായ മറ്റൊരു സംഭവത്തെ- മര്‍യം (അ)ന്റെ ജനനവും, ബൈത്തുല്‍ മുക്വദ്ദസില്‍ വെച്ചുള്ള അവരുടെ സംരക്ഷണവും- വിവരിച്ചതിനെ തുടര്‍ന്നാണ് ഈ കഥ വിവരിക്കുന്നത്. മര്‍യമിനെ സംബന്ധിച്ച വിഷയത്തില്‍ ഇന്‍ജീലുകള്‍ നാലും മൗനമവലംബിക്കുകയാണ് ചെയ്തിട്ടുള്ളത്. എന്നാല്‍ ക്രി. 19-ാം നൂറ്റാണ്ടില്‍ വത്തിക്കാന്‍ ഗ്രന്ഥാലയത്തില്‍നിന്ന് 'ഉപേക്ഷിക്കപ്പെട്ട, ഇന്‍ജീലുകളുടെ ചില കോപ്പികള്‍ പുറത്തുവന്നിട്ടുണ്ട്. മര്‍യമിന്റെ ജനനത്തെക്കുറിച്ച് കാണാതായിപ്പോയ ഭാഗം ഇവമൂലം വെളിക്കുവന്നിരിക്കുകയാണ്

'ഉപേക്ഷിക്കപ്പെട്ട ഇന്‍ജീലുകള്‍' എന്ന് പറഞ്ഞത്: ക്രിസ്ത്വബ്ദം 1-ാം നൂറ്റാണ്ട് മുതല്‍ 4-ാം നൂറ്റാണ്ടിന്റെ ആരംഭംവരേക്കും ക്രിസ്ത്യാനികള്‍ക്കിടയില്‍ പ്രചാരത്തിലുണ്ടായിരുന്നതും, പ്രമാണിക്കപ്പെട്ടു വന്നിരുന്നതുമായ 21ലധികം ഇന്‍ജീലുകളാണ്. *(**)* പക്ഷേ, പിന്നീട് ക്രി. 325 ല്‍ ചേര്‍ന്ന ക്രിസ്തീയകൗണ്‍സില്‍ അവയില്‍ നാലെണ്ണം മാത്രം തിരഞ്ഞെടുത്തു ബാക്കിയെല്ലാം 'ഉപേക്ഷിക്കപ്പെട്ടതാ'യി തള്ളുകയാണുണ്ടായത്. ഈ തീരുമാനം ചരിത്രപരമോ, വിജ്ഞാനപരമോ ആയ ഒരു അടിസ്ഥാനത്തിലല്ല ഉണ്ടായത്. കേവലം ഒരു ഭാഗ്യപരീക്ഷണ രൂപത്തില്‍ മാത്രമായിരുന്നു നടത്തപ്പെട്ടത്.

വിശുദ്ധ ക്വുര്‍ആന്‍ അവതരിക്കുന്ന കാലത്ത് ഈസാ (അ)യെ സംബന്ധിച്ച്

---

*(*) മത്തായി, ലൂക്കോസ്, മാര്‍ക്കോസ്, യോഹന്നാന്‍ എന്നീ നാല് സുവിശേഷങ്ങള്‍. ഇവയാണ് 'പുതിയ നിയമപുസ്തകങ്ങള്‍' (New Testaments) എന്നറിയപ്പെടുന്ന ഇന്‍ജീലിലെ പ്രധാന പുസ്തകങ്ങള്‍.*

*(**) 21ന് താഴെയെന്നും നൂറുക്കണക്കിലുണ്ടെന്നും വേറെയും അഭിപ്രായങ്ങളുണ്ട്.*

ക്രിസ്ത്യാനികൾക്കിടയിൽ നാല് അടിസ്ഥാന വിശ്വാസങ്ങളാണ് ഉണ്ടായിരുന്നത്.

(1) പിതാവില്ലാതെ ജനിച്ചുവെന്ന വിശ്വാസം.

(2) ക്രൂശിക്കപ്പെടുകയും, പിന്നീട് പുനർജീവിച്ചു എഴുന്നേൽക്കുകയും ചെയ്തുവെന്ന വിശ്വാസം.

(3) അദ്ദേഹത്തിന്റെ ദൈവത്വ (**الالوهية**)ത്തിലുള്ള വിശ്വാസം.

(4) പാപപരിഹാര സിദ്ധാന്തം. അഥവാ മോക്ഷത്തിനുള്ള മാർഗം ഇപ്പോൾ കർമങ്ങളല്ല– മിസീഹാ (ഈസാ)യുടെ പാപ പരിഹാര തത്വ (**كفارة**)ത്തിലുള്ള വിശ്വാസമാണ് എന്ന വിശ്വാസം.

കുരിശുസംഭവത്തെ– ഈസാ (അ) കുരിശിൽ തറക്കപ്പെട്ടിട്ടുണ്ടെന്ന വിശ്വാസത്തെ (**عقيدة الصلب**) –ഖുർആൻ പാടെ നിഷേധിച്ചിരിക്കുകയാണ്. അദ്ദേഹം കൊല്ലപ്പെട്ടിട്ടുമില്ല. ക്രൂശിക്കപ്പെട്ടിട്ടുമില്ല, അദ്ദേഹത്തിന്റെ യഥാർത്ഥ സംഭവം എന്താണെന്ന് അവർക്ക് തിരിയാതെ പോയതാണ് എന്ന് ഖുർആൻ ഉറപ്പിച്ചു പഖ്യാപിച്ചിരിക്കുന്നു. (സൂറഃ നിസാഉ്: 157.) അദ്ദേഹം സാക്ഷാൽ ദൈവമെന്നോ, ത്രിയേകദൈവമെന്നോ, ദൈവപുത്രനെന്നോ ഉള്ള ദൈവത്വവാദവും ഖുർആൻ ഖണ്ഡിതമായി നിഷേധിക്കുന്നു. അങ്ങനെ വിശ്വസിക്കുന്നതും, പറയുന്നതും തനി 'കുഫ്ർ' (അവിശ്വാസം) ആണെന്ന് അത് ആവർത്തിച്ചുപറയുന്നു. പാപപരിഹാരത്തിന്റെയും, പ്രായശ്ചിത്തത്തിന്റെയും സിദ്ധാന്തവും ഖുർആൻ എതിർക്കുന്നു. പാപമോചനം ലഭിക്കുവാനുള്ള മാർഗം അല്ലാഹുവിന്റെ ഏകത്വത്തിലുള്ള വിശ്വാസവും, സൽക്കർമങ്ങളും മാത്രമാണ്; ഒരാളുടെ പാപം മറ്റൊരാൾ ഏറ്റെടുക്കുകയോ, മറ്റൊരാളുടെ മേൽ ചുമത്തപ്പെടുകയോ ഇല്ല എന്നും ഖുർആൻ തീർത്തുപറയുന്നു.

എനി, മേൽപറഞ്ഞ നാല് വാദങ്ങളിൽ ബാക്കിയുള്ളത്, അദ്ദേഹം പിതാവില്ലാതെ ജനിച്ചുവെന്ന കാര്യമാകുന്നു. മറ്റു മൂന്ന് വാദങ്ങളും പോലെ ഇതും സത്യമല്ലായിരുന്നുവെങ്കിൽ, ഇതും ഖുർആൻ സ്പഷ്ടമായ ഭാഷയിൽ ഖണ്ഡിക്കേണ്ടതായിരുന്നു. അങ്ങനെ ചെയ്തില്ല. പിതാവില്ലാതെ ജനിച്ച ആളാണ് ഈസാ (അ)എന്ന നിഗമനം വെച്ചുകൊണ്ട് ഖുർആൻ പരിശോധിക്കുമ്പോൾ, ആ വാദത്തെ ഖുർആൻ അനുകൂലിക്കുന്നതായി മനസ്സിലാക്കാവുന്നതാണ്. പക്ഷേ, മറ്റു മൂന്ന് കാര്യവും പോലെ, ഈ വസ്തുത ഖുർആൻ അത്ര വെട്ടിത്തുറന്നു പറഞ്ഞിട്ടില്ല. ഇക്കാരണത്താൽ, പിതാവില്ലാതെ ജനിച്ചുവെന്നതിന് എതിരായ ചില വ്യാഖ്യാനങ്ങൾ ഈ വിഷയത്തിൽ നടത്തുവാൻ ചില ആളുകൾ പരിശ്രമം നടത്തുകയുണ്ടായിട്ടുണ്ട്. വാസ്തവത്തിൽ, ഈ വിഷയകമായി വന്ന ഖുർആൻ വാക്യങ്ങൾ എല്ലാം മുമ്പിൽ വെച്ചുകൊണ്ടും, അവയുടെ മുമ്പും പിമ്പുമുള്ള പ്രസ്താവനകളും, അവയുടെ സന്ദർഭവും ഗൗനിച്ചുകൊണ്ടും അവയെ വീക്ഷിക്കുന്നപക്ഷം, പിതാവില്ലാതെയുള്ള അദ്ദേഹത്തിന്റെ ജനനത്തെ ഖുർആൻ വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ടെന്ന് കാണാം.

ഈസാ (അ)ന്റെ ജനനത്തെസംബന്ധിച്ച് അങ്ങേഅറ്റം പരസ്പരവൈരുദ്ധ്യമുള്ള രണ്ടുവാദങ്ങളാണ് ഖുർആൻ അവതരിക്കുന്ന കാലത്ത് ഉണ്ടായിരുന്നതെന്ന പരമാർത്ഥം നാം ഓർക്കേണ്ടതുണ്ട്. തികച്ചും നിഷിദ്ധമായ ഒരു കൂട്ടുകെട്ടിൽനിന്നാണ് അദ്ദേഹം ജനിച്ചതെന്ന് ഒരു കക്ഷി– അതെ, ജൂതൻമാർ– പറയുന്നു. അതേ അവസരത്തിൽ അനുവദനീയമായ രൂപത്തിലാണെന്ന് മാത്രമല്ല– ദൈവികമായ ഒരു ദൃഷ്ടാന്തത്തിന്റെ രൂപത്തിലും കൂടിയാണ് അതെന്ന് രണ്ടാമതൊരു കക്ഷിയും– ക്രിസ്ത്യാനികളും– വാദിക്കു

ന്നു. ഒരു മൂന്നാമനെന്നനിലക്കാണ് ഖുർആൻ ഇവിടെ തീരുമാനം കൽപിക്കേണ്ടതുള്ളത്. യാതൊരു വീഴ്ചയും വരുത്താതെ ഖുർആൻ അതിന്റെ വിധി പ്രഖ്യാപിക്കുകയും ചെയ്തിട്ടുണ്ട്; അത് പറഞ്ഞു:-

إِنَّ اللَّهَ اصْطَفَاكِ وَطَهَّرَكِ وَاصْطَفَاكِ عَلَىٰ نِسَاءِ الْعَالَمِينَ

അതായത്: (മർയമേ) നിശ്ചയമായും, നിന്നെ അല്ലാഹു തിരഞ്ഞെടുത്തിരിക്കുന്നു; നിന്നെ അവൻ ശുദ്ധിയുള്ളവളാക്കുകയും, ലോകവനിതകളെക്കാൾ പരിശുദ്ധിയുള്ളവളാക്കുകയും ചെയ്തിരിക്കുന്നു. (സൂറഃ ആലുഇംറാൻ: 42) ജൂതൻമാരുടെ വാദത്തെ ഖണ്ഡിക്കുവാൻ ഇതിലപ്പുറം എനി എന്താണ് വേണ്ടത്? ഖുർആൻ ഇതുകൊണ്ടും മതിയാക്കിയില്ല. ജൂതൻമാരിൽ അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് ഹേതുക്കളായ സംഗതികൾ എടുത്തുപറയുന്ന കൂട്ടത്തിൽ, അത് ഇങ്ങനെ പ്രസ്താവിക്കുന്നു:

وَبِكُفْرِهِمْ وَقَوْلِهِمْ عَلَىٰ مَرْيَمَ بُهْتَانًا عَظِيمًا

സാരം: അവരുടെ അവിശ്വാസം കൊണ്ടും, മർയമിന്റെ പേരിൽ വമ്പിച്ച അപരാധം (നുണ) അവർ പറഞ്ഞുണ്ടാക്കിയതുകൊണ്ടുമാണത്. (സൂറഃ നിസാഉ്: 156) ഇതിനും പുറമെ, ജനനസംഭവത്തെ ഇൻജീലിൽ പറഞ്ഞതിന് വിരുദ്ധമല്ലാത്ത രൂപത്തിൽ ഖുർആൻ വിവരിക്കുകയും ചെയ്തു.

സൂറത്ത് മർയം 20-21 വചനങ്ങളിൽ أَنَّىٰ يَكُونُ لِي غُلَامٌ (എനിക്ക് എങ്ങനെയാണ് കുട്ടിയുണ്ടാവുക?) എന്ന് തുടങ്ങിയ ഭാഗം നാം വായിച്ചുവല്ലോ. ബൈബ്ൾ ഇവിടെ പറയുന്നത് നോക്കുക: 'മറിയ ദൂതനോട്: ഞാൻ പുരുഷനെ അറിയായ്കയാൽ അത് എങ്ങനെ സംഭവിക്കും എന്ന് പറഞ്ഞു. അതിന് ദൂതൻ: പരിശുദ്ധാത്മാവ് നിന്റെ മേൽ വരും. അത്യുന്നതന്റെ ശക്തി നിന്റെ മേൽ നിഴലിടും.....' (ലൂക്കോസ്: 1 ൽ 34) ഇത്രയും പറഞ്ഞതിൽ നിന്ന്, പിതാവില്ലാതെയുള്ള ഈസാ നബി (അ)യുടെ ജനനത്തെ ഖുർആൻ പരിപൂർണമായി അംഗീകരിച്ചിട്ടുണ്ടെന്ന് സ്പഷ്ടമാണല്ലോ.

ജൂതൻമാർ പറഞ്ഞുണ്ടാക്കിയതും, ക്രിസ്ത്യാനികൾ ഗ്രഹിച്ചതുമല്ലാത്ത മൂന്നാമതൊരു വാദം കൂടി നിലവിലുണ്ട്. മർയമിന് യൂസുഫ് എന്ന് പേരായ ഒരു ഭർത്താവുണ്ടായിരുന്നുവെന്നും, അദ്ദേഹത്തിൽനിന്നാണ് ഈസാ (അ)ന്റെ ജനനമെന്നും ആകുന്നു ആ വാദം. ഖുർആന്റെ അനുകൂലം ഈ വാദത്തിനുണ്ടെന്ന് വരുവാൻ യാതൊരു ന്യായവുമില്ല. കാരണം, മേൽപറഞ്ഞ രണ്ട് വാദങ്ങളെയും കുറിച്ച് ഇത്രയും പറഞ്ഞ ഖുർആൻ ഇതിനെപ്പറ്റി ഒരക്ഷരവും പറയാതെ വിട്ടുകളഞ്ഞുവെന്നോ?: ഭിന്നാഭിപ്രായങ്ങളിൽ യഥാർത്ഥ തീരുമാനവും, ഊഹാപോഹങ്ങളിൽ വിജ്ഞാനപ്രദവും, യുക്തവുമായ പ്രഖ്യാപനം ചെയ്യുന്ന ഖുർആൻ, ഇതിനെപ്പറ്റി പാടെ മൗനം അവലംബിച്ചുവെന്നോ?!

ക്രിസ്ത്യാനികളും ജൂതൻമാരും തമ്മിൽ ഈ വിഷയത്തിൽ മാത്രമല്ല ഭിന്നിപ്പുള്ളത്. ഈസാ നബി (അ)യുടെ പ്രവാചകത്വത്തിലും ജൂതർക്ക് നിഷേധമുണ്ട്. വെറും ഒരു വഞ്ചകനായ ജാലവിദ്യക്കാരനായേ അദ്ദേഹത്തെ അവർ ഗണിച്ചിട്ടുള്ളൂ. ക്രിസ്ത്യാനികളാകട്ടെ, അദ്ദേഹത്തെ പ്രവാചകനെന്നല്ല, ദൈവമാക്കുകയും ചെയ്യുന്നു. ഈ രണ്ട് പക്ഷത്തെയും ഖുർആൻ ഉച്ചൈസ്തരം ഖണ്ഡിച്ചു. ഒരു കൂട്ടരിൽ ഇങ്ങേഅറ്റത്തെ വീഴ്ചയും, മറ്റേ കൂട്ടരിൽ അങ്ങേഅറ്റത്തെ അതിരുകവിച്ചലുമാണുള്ളതെന്ന് വെളിവാക്കിക്കൊണ്ട് അദ്ദേഹം അല്ലാഹുവിന്റെ അടിയാനായ ഒരു പ്രവാചകൻ മാത്രമാണെന്ന് ഖുർആൻ പ്രഖ്യാപിക്കുകയും ചെയ്തു.

യേശുക്രിസ്തു ദൈവപുത്രനാണെന്ന ക്രിസ്തീയ വാദത്തിന് അവർ ഏറ്റവും വലിയ അവലംബമാക്കുന്നത് അദ്ദേഹത്തിന്റെ ആശ്ചര്യകരമായ ജനനത്തെയാകുന്നു. എന്നിട്ടുപോലും ആ ജനനത്തെ ക്വുർആൻ നിഷേധിച്ചില്ല– അനുകൂലിക്കുകയാണ് ചെയ്തത്. അതോടുകൂടി അദ്ദേഹം ദൈവമോ, ദൈവപുത്രനോ ആണെന്ന വാദങ്ങളെ യാതൊരു വിട്ടുവീഴ്ചയും കൂടാതെ അത് ഖണ്ഡിക്കുകയും ചെയ്തു. സാധാരണപോലെ ഒരു പിതാവിൽ നിന്നാണ് അദ്ദേഹത്തിന്റെ ജനനമുണ്ടായിട്ടുള്ളതെങ്കിൽ 'മർയമിന്റെ മകൻ ഈസാ' എന്നതിനുപകരം ഒരൊറ്റ പ്രാവശ്യമെങ്കിലും 'യൂസുഫിന്റെ മകൻ ഈസാ' എന്നൊരു വാക്ക് പറഞ്ഞാൽ മതിയാകുമായിരുന്നു അദ്ദേഹം ദൈവമാണെന്ന ക്രിസ്തീയവാദം അടിയോടെ തകർന്നുപോകുവാൻ. അത് പറയാതെ, യേശു മർയമിന്റെ ഗർഭാശയത്തിൽ താമസിച്ചു പ്രസവിക്കപ്പെടേണ്ടിവന്നതുകൊണ്ടുതന്നെ അദ്ദേഹം ഒരു മനുഷ്യനും, ദൈവത്തിന്റെ അടിമയും ആയിത്തീരുന്നുവെന്ന് സമർത്ഥിക്കുകയാണ് ക്വുർആൻ ചെയ്യുന്നത്.

ഈസാ (അ)ന്റെ ജനനം കേവലം ഒരു സാധാരണസംഭവമായി ചിത്രീകരിക്കുവാൻ ചില ആളുകൾ മുതിരാറുണ്ടെന്ന് പറഞ്ഞുവല്ലോ. മർയമിനും, യൂസുഫിനുമിടയിൽ നടന്നതായി (ലൂക്കോസ് 1: 27 ലും മറ്റും) പറയപ്പെടുന്ന ഒരു വിവാഹാലോചനയെ പൊക്കിപ്പിടിച്ചുകൊണ്ടാണ് ഇക്കൂട്ടർ ആ പാഴ്വേല നടത്തുന്നത്. വിവാഹാലോചന നടന്നത് ശരിയായിരുന്നാൽ തന്നെ ഇവർക്കിടയിൽ വിവാഹവും കൂട്ടുകെട്ടും നടന്നതായി യാതൊരു തെളിവുമില്ല. കെട്ടിച്ചമയ്ക്കപ്പെട്ട ഒരു കഥാപാത്രമാണത്. ജൂതൻമാരുടെ ആദ്യകാല പ്രസ്താവനകളും അതിന് എതിരായിരുന്നു. അവർ മർയമിന്റെ പേരിൽ ആരോപണങ്ങൾ നടത്തിയപ്പോൾ, അതിൽ യൂസുഫിന്റെ പേർ പറഞ്ഞിരുന്നില്ല; ഏതോ ഒരു പാന്ഥൻ അട്ടാലിയുടെ പേരായിരുന്നു പറഞ്ഞുവന്നിരുന്നത്. ചുരുക്കിപ്പറഞ്ഞാൽ ഈസാ (അ) പിതാവിൽ നിന്ന് ജനിച്ചതാണെന്ന് ക്വുർആനിൽ നിന്ന് വരുത്തിത്തീർക്കുവാനുള്ള ആരുടെ പരിശ്രമവും, തനിസാഹസവും, വാസ്തവ വിരുദ്ധവുമാണെന്ന് ഖണ്ഡിതമായി പറയാം.

നാം, ക്വുർആനെ മനസ്സിലാക്കുന്നത് അതിനെ അത്ഭുതപൂജകൻമാരുടെ ഒരു പുസ്തകമാക്കിക്കൊണ്ടാകരുത്. അത്പോലെത്തന്നെ, അവരിൽനിന്ന് രക്ഷപ്പെടുവാനായി, അതിനെ ദുർവ്യാഖ്യാനം നടത്തിക്കൊണ്ടും ആകരുത്. അത് അറബിഭാഷയിലാണുള്ളത്. അതിന് അതിന്റേതായ ചില പ്രത്യേകതകളുണ്ട്; അറബിഭാഷയുടെതായ ചില ശൈലീസമ്പ്രദായങ്ങളുമുണ്ട്; സരളമായ വാചകഘടനയും, ഹൃദ്യമായ പ്രതിപാദനരീതിയുമുണ്ട്. ആകയാൽ, നിഷ്പക്ഷതയോടും, സത്യാമ്പേഷണത്തോടുംകൂടി– അല്ലാഹുവിന്റെ വചനമാണെന്ന ബോധത്തോടും ബഹുമാനത്തോടും കൂടി– അത് എന്ത് പറഞ്ഞുതരുന്നുവോ അത് ഏറ്റക്കുറവ് ചെയ്യാതെ സ്വീകരിക്കുവാനുള്ള തയ്യാറോട്കൂടി– ആയിരിക്കണം, നാം അതിനെ സമീപിക്കുന്നത്. അപ്പോൾ കെട്ടിക്കുടുക്കും ഇടമുഴയും കൂടാതെ ഏതൊരു സാരം നമുക്ക് ലഭിക്കുന്നുവോ ആ സാരം യാതൊരു സങ്കോചവും വൈമനസ്യവും കാണിക്കാതെ, നാം സ്വീകരിക്കണം. വക്ര മനഃസ്ഥിതിയോ, ഒരു പ്രത്യേക താൽപര്യമോ അതിനുമുമ്പിൽ നമുക്കുണ്ടായിരിക്കരുത്. അങ്ങനെ ആകുന്നപക്ഷം, നമുക്ക് ക്വുർആനിൽ നിന്ന് ലഭിക്കുന്ന ഫലം ആകാശക്കോട്ടകൾ മാത്രമായിരിക്കും. വിജ്ഞാനവും, യാഥാർത്ഥ്യവുമാകുന്ന ഒരു കോടതി നമുക്കുണ്ട്. എല്ലാ കൃത്രിമവും അതിന്റെ വിചാരണയിൽ പരാജയപ്പെടുകയേ ഉണ്ടാവുകയുള്ളൂ.

ഈസാ നബി (അ)യുടെയും, ആദം നബി (അ)യുടെയും സ്ഥിതി (പിതാവില്ലാത്ത

വിഷയത്തിൽ) ഒരു പോലെയാണെന്ന് അല്ലാഹു പ്രസ്താവിച്ചത് 36-ാം വചനത്തിൽ നാം കണ്ടു. അല്ലാഹുവിന്റെ വചനവും, അവന്റെ പക്കൽനിന്നുള്ള ആത്മാവും മാത്രമാണ് മർയമിന്റെ മകൻ ഈസാ എന്ന് ക്വുർആൻ ഉറപ്പിച്ചു പറഞ്ഞത് 40-ാം വചനത്തിന്റെ വിവരണത്തിലും നാം ഉദ്ധരിച്ചു. ഒരു മനുഷ്യനും എന്നെ സ്പർശിക്കുകയോ, ഞാനൊരു ദുർവൃത്തയായിരിക്കുകയോ ചെയ്തിട്ടില്ലാത്ത സ്ഥിതിക്ക് എനിക്ക് എങ്ങനെ കുട്ടിയുണ്ടാകുമെന്ന് മർയം മലക്കിനോട് ചോദിച്ചു. അത് ശരിയാണെന്നും, പക്ഷേ, ഇതൊരു ദൃഷ്ടാന്തമാക്കുവാനാണ് അല്ലാഹു ഉദ്ദേശിക്കുന്നതെന്നും മലക്ക് മറുപടി പറഞ്ഞു. ഇത് ഇതേ സൂറത്ത് 20, 21 ൽ നാം വായിച്ചു. ആലുഇംറാൻ 47 ലും ഈ സംഗതി സ്പഷ്ടമാക്കിയിട്ടുണ്ട്. മർയം തന്റെ ഗുഹ്യസ്ഥാനം (യാതൊരു ദുർവൃത്തിയും ചെയ്യാതെ) കാത്ത് രക്ഷിച്ചിട്ടുള്ളതും, അല്ലാഹു അവന്റെ പക്കൽനിന്നുള്ള ആത്മാവ് അവളിൽ ഊതിയത് നിമിത്തമാണ് അവൾക്ക് -അസാധാരണനിലയിൽ- മകനുണ്ടായതെന്ന് സൂറഃ അൻബിയാഉ് 91 ലും, സൂറഃ തഹ്‌രീമിന്റെ അവസാനത്തിലും കാണാം. എനിയും പല ക്വുർആൻ വചനങ്ങളും ഇപ്പറഞ്ഞകാര്യങ്ങളെക്കുറിച്ച് പ്രസ്താവിക്കുന്നതായി കാണാം. എന്നിരിക്കെ, ക്വുർആനിൽ വിശ്വസിക്കുന്നതായി വാദിക്കുന്ന ഏതൊരുവനും ഈസാ നബി (അ)യുടെ ജനനം ഏതെങ്കിലും ഒരു പിതാവിൽ നിന്നായിരിക്കുമോ എന്ന് സംശയിക്കുവാൻപോലും യാതൊരു ന്യായവും ഇല്ലതന്നെ. വല്ലവരും സംശയിക്കുന്ന പക്ഷം അവർ ക്വുർആനിൽ വിശ്വസിക്കാത്തവരായിരിക്കുവാനേ നിവൃത്തിയുള്ളൂ.

ولله الحمد والمنة

سورة طه

# 20. സൂറതു ത്വാഹാ

മക്കയിൽ അവതരിച്ചത് – വചനങ്ങൾ 135 – വിഭാഗം (റുകൂഊ്) 8

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

طه ﴿١﴾

**《1》 'ത്വാ-ഹാ'.**

مَآ أَنزَلۡنَا عَلَيۡكَ ٱلۡقُرۡءَانَ لِتَشۡقَىٰٓ ﴿٢﴾

**《2》 (നബിയേ,) നീ ക്ലേശിക്കുവാൻ വേണ്ടി നിനക്ക് നാം ക്വുർആൻ അവതരിപ്പിച്ചിട്ടില്ല.**

إِلَّا تَذۡكِرَةً لِّمَن يَخۡشَىٰ ﴿٣﴾

**《3》 പക്ഷേ, ഭയപ്പെടുന്നവർക്ക് ഒരു ഉപദേശമായിട്ടത്രെ (അവതരിപ്പിച്ചത്);-**

تَنزِيلًا مِّمَّنۡ خَلَقَ ٱلۡأَرۡضَ وَٱلسَّمَٰوَٰتِ ٱلۡعُلَى ﴿٤﴾

**《4》 ഭൂമിയും, ഉന്നതമായ ആകാശങ്ങളും സൃഷ്ടിച്ചവന്റെ അടുക്കൽനിന്ന് അവതരിപ്പിച്ചതത്രെ.**

---

《1》 طه ത്വാഹാ 《2》 مَاأَنزَلْنَا നാം അവതരിപ്പിച്ചിട്ടില്ല عَلَيْكَ നിനക്ക് الْقُرْآنَ ക്വുർആനെ لِتَشْقَى നീ ക്ലേശിക്കുവാൻ, വിഷമിക്കുവാൻ 《3》 إِلَّا പക്ഷേ, അല്ലാതെ, ഒഴികെ تَذْكِرَةً ഉപദേശമായിട്ട്, സ്മരണയായിട്ട് لِمَنْ يَخْشَى ഭയപ്പെടുന്നവർക്ക് 《4》 تَنزِيلًا അവതരിപ്പിക്കൽ, അവതരിപ്പിക്കപ്പെടൽ مِمَّنْ خَلَقَ സൃഷ്ടിച്ചവന്റെ പക്കൽ നിന്ന് الْأَرْضَ ഭൂമിയെ وَالسَّمَاوَاتِ ആകാശങ്ങളെയും الْعُلَا ഉന്നതങ്ങളായ, മീതെയുള്ളതായ

---

ചില സൂറത്തുകളുടെ ആരംഭത്തിൽ കാണപ്പെടുന്ന കേവലാക്ഷരങ്ങളെക്കുറിച്ച് ഖണ്ഡിതമായി നമുക്ക് ഒന്നും പറയുക സാധ്യമല്ലെന്നും മറ്റുമുള്ള വിവരം ഇതിനു

മുമ്പ് പലതവണ നാം പ്രസ്താവിച്ചുവല്ലോ. അവയിൽപെട്ടത് തന്നെയാണ് ഈ സൂറത്തിലെ ഒന്നാമത്തെ ആയത്താകുന്ന 'ത്വാഹാ'യും. എന്നാൽ, 'ത്വാഹാ'യെ സംബന്ധിച്ചിടത്തോളം 'ഹേ മനുഷ്യാ' (يارجل) എന്ന അർത്ഥത്തിലുള്ള ഒരു പ്രയോഗമാണ് അതെന്ന് പല ഖുർആൻ വ്യാഖ്യാതാക്കളും പറഞ്ഞുകാണുന്നു. الله اعلم

സൂറത്തു മർയം പോലെത്തന്നെ, നബി തിരുമേനിﷺയുടെ പ്രബോധന വിഷയത്തിൽ വിഷമം നിറഞ്ഞുകൊണ്ടിരുന്ന കാലഘട്ടത്തിൽ അവതരിച്ചതാണ് ഈ സൂറത്തും. എവിടെ നോക്കിയാലും നിഷേധവും ധിക്കാരവും കൊടുമ്പിരിക്കൊള്ളുകയാണ്. സ്വാഗതവും നവീകരണവുമാകട്ടെ, നന്നേ കുറവും. സമുദായത്തിന് മുഴുവനും മാർഗദർശനം നൽകുവാൻ ഏതൊരു ഹൃദയം വെമ്പൽകൊള്ളുന്നുവോ ആ ഹൃദയത്തിന്റെ സ്വന്തം കുടുംബവും നാട്ടുകാരും തന്നെ ഈ നില സ്വീകരിച്ചു കാണുമ്പോൾ അതിനുണ്ടാകുന്ന ദുഃഖവും പരിഭ്രമവും എത്രമാത്രമായിരിക്കും?! അതുകൊണ്ടത്രെ, ഈ കാലഘട്ടത്തിൽ അവതരിച്ച സൂറത്തുകളിൽ, നബി തിരുമേനിﷺ ക്ക് മനസ്സമാധാനം നൽകുന്ന വളരെയധികം വചനങ്ങൾ കാണുന്നത്. ഇത്തരം സാന്ത്വന വാക്കുകൾ ഒന്നാമതായി അഭിമുഖീകരിക്കുന്നത് നബിﷺയെ ആണെങ്കിലും സത്യപ്രബോധന മാർഗത്തിൽ സേവനം അനുഷ്ഠിക്കുന്ന അവിടുത്തെ അനുയായികൾക്കും അവ മനസ്സമാധാനം നൽകുന്നുണ്ട്. വേണ്ടുന്ന കാര്യം ഉപദേശിച്ചുകഴിഞ്ഞാൽ പിന്നെ, ഇഷ്ടമുള്ളവർ ക്ലേശിക്കേണ്ടതില്ലെന്നും അവ അനുസ്മരിപ്പിക്കുന്നു. മേൽപറഞ്ഞതിൽനിന്ന് 2 ഉം 3 ഉം വചനങ്ങളുടെ താൽപര്യം വ്യക്തമാണല്ലോ. ചില ആളുകൾ രണ്ടാം വചനത്തിന്റെ താൽപര്യം: 'നീ ജീവിതക്ലേശം അനുഭവിക്കുവാനല്ല-ജീവിതപുരോഗതി നേടുവാനാണ് - ഖുർആൻ അവതരിപ്പിച്ചിരിക്കുന്നത് എന്നിങ്ങനെ വിവക്ഷിച്ചുകാണുന്നു. ഇതല്ല ആ വചനത്തിന്റെ താൽപര്യമെന്ന് 3-ാം വചനം കൊണ്ടുതന്നെ സ്പഷ്ടമാകുന്നതാണ്.

'ഭയപ്പെടുന്നവർ' (مَن يَخْشَى) എന്ന് പറഞ്ഞതുകൊണ്ട് ഉദ്ദേശ്യം, അല്ലാഹുവിനെയും, അവന്റെ ശിക്ഷയെയും ഭയപ്പെടുന്നവരത്രെ. ആകാശഭൂമികളുടെ സ്രഷ്ടാവിങ്കൽ നിന്നാണ് ഖുർആൻ അവതരിപ്പിക്കപ്പെട്ടിട്ടുള്ളതെന്ന് വരുമ്പോൾ, അവന്റെ സൃഷ്ടികളുടെ എല്ലാവിധ നന്മക്കും പുരോഗതിക്കും വേണ്ടുന്നതൊക്കെ അതിൽ അടങ്ങിയിട്ടുണ്ടെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

ٱلرَّحْمَـٰنُ عَلَى ٱلْعَرْشِ ٱسْتَوَىٰ ﴿٥﴾

**﴾5﴿ പരമകാരുണികനായുള്ളവൻ 'അർശി'ൽ [സിംഹാസനത്തിൽ] ആരോഹണം ചെയ്തിരിക്കുന്നു.**

لَهُۥ مَا فِى ٱلسَّمَـٰوَٰتِ وَمَا فِى ٱلْأَرْضِ وَمَا بَيْنَهُمَا وَمَا تَحْتَ ٱلثَّرَىٰ ﴿٦﴾

**﴾6﴿ അവന്റേതാണ്, ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും, അവ രണ്ടിനുമിടയിലുള്ളതും, മണ്ണിന്റെ അടിയിലുള്ളതും (എല്ലാം).**

---

﴾5﴿ الرَّحْمَنُ പരമകാരുണികൻ عَلَى الْعَرْشِ അർശിൽ, സിംഹാസനത്തിൽ اسْتَوَى ആരോഹണം ചെയ്തിരിക്കുന്നു ﴾6﴿ لَهُ അവന്റേതാണ്, അവന്നാണ് مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَمَا فِي الْأَرْضِ ഭൂമിയിലുള്ളതും وَمَا بَيْنَهُمَا രണ്ടിനുമിടയിലുള്ളതും وَمَا تَحْتَ

താഴെയുള്ളതും, ചുവട്ടിലുള്ളതും الثَّرَى മണ്ണിന്റെ

എല്ലാം അവന്റെ സൃഷ്ടിതന്നെ. എല്ലാറ്റിന്റെയും ഉടമസ്ഥതയും ഭരണകൈകാര്യവും അവന്റേത് തന്നെ.

وَإِن تَجْهَرْ بِٱلْقَوْلِ فَإِنَّهُۥ يَعْلَمُ ٱلسِّرَّ وَأَخْفَى ۝٧

**《7》 നീ വാക്ക് ഉച്ചത്തിൽ പറയുന്നുവെങ്കിൽ, നിശ്ചയമായും അവൻ രഹസ്യവും, (അതിലും) കൂടുതൽ ഗൂഢമായതും അറിയുന്നതാണ് (എന്നു ധരിച്ചുകൊള്ളുക.)**

ٱللَّهُ لَآ إِلَـٰهَ إِلَّا هُوَ ۖ لَهُ ٱلْأَسْمَآءُ ٱلْحُسْنَىٰ ۝٨

**《8》 അല്ലാഹുവത്രെ (അവൻ)! അവനല്ലാതെ ആരാധ്യനേ ഇല്ല.**

**ഏറ്റവും നല്ല നാമങ്ങൾ അവന്നുണ്ട്.**

《7》 وَإِنْ تَجْهَرْ നീ ഉച്ചത്തിലാക്കുന്നുവെങ്കിൽ, ഉറക്കെ പറയുന്നുവെങ്കിൽ بِالْقَوْلِ വാക്കിനെ, പറയുന്നതിനെ فَإِنَّهُ എന്നാൽ അവൻ يَعْلَمُ അറിയുന്നു السِّرَّ സ്വകാര്യം, രഹസ്യം وَأَخْفَى കൂടുതൽ ഗൂഢമായതും, അധികം മറഞ്ഞതും 《8》 اللَّهُ അല്ലാഹു വത്രെ لاَ إِلَهَ ആരാധ്യനേ ഇല്ല, ഇലാഹില്ല إِلاَّ هُوَ അവനല്ലാതെ لَهُ അവനുണ്ട് الأَسْمَاءُ നാമങ്ങൾ, പേരുകൾ الْحُسْنَى ഏറ്റവും നല്ല

'പരമ കാരുണികനായുള്ളവൻ അർശിൽ (സിംഹാസനത്തിൽ) ആരോഹണം ചെയ്തിരിക്കുന്നു' എന്ന് പറഞ്ഞതിലെ 'ആരോഹണ'ത്തിന്റെ രൂപം എന്താണെന്ന് നമുക്ക് അറിയുക സാധ്യമല്ല. അപ്രകാരം തന്നെ, അല്ലാഹുവിന്റെ തിരുനാമങ്ങളുടെയും, ഉൽകൃഷ്ട ഗുണവിശേഷങ്ങളുടെയും യാഥാർത്ഥ്യത്തെക്കുറിച്ചും നമുക്കധികമൊന്നും അറിയുവാൻ കഴിയില്ല. സൃഷ്ടികളിൽ നിന്ന് സകലവിധേനയും വ്യത്യസ്തനും, അത്യുന്നതനും, പരമ പരിശുദ്ധനുമായ അല്ലാഹുവിനെ സംബന്ധിച്ച് അവൻ തന്നെ നമുക്ക് അറിയിച്ചു തന്നിട്ടുള്ളതെല്ലാം, വാസ്തവവും പരമാർഥവുമാണെന്ന് നാം ധരിക്കുകയും, വിശ്വസിക്കുകയും വേണം. ഇത്തരം വിഷയങ്ങളിൽ ഇമാം മാലിക്ക് (റ) പോലെയുള്ള മുൻഗാമികളായ മഹാപണ്ഡിതൻമാർ സ്വീകരിച്ച നയമാണ് ഏറ്റവും സുരക്ഷിതമായിട്ടുള്ളത്. ആരോഹണത്തെ സംബന്ധിച്ച് അദ്ദേഹം പറയുന്നത് ഇങ്ങിനെയാകുന്നു' 'ആരോഹണം' എന്നത് നമുക്കറിയാം, അതിന്റെ രൂപം നമുക്ക് അജ്ഞാതമാകുന്നു.' (الاستواء معلوم والكيفية مجهولة) എന്നാൽ, പിൽക്കാലക്കാരായ പണ്ഡിതന്മാരിൽ ഒരു വിഭാഗക്കാർ, ഇത്തരം വിഷയങ്ങളിൽ 'തഅ്വീൽ' (تأويل) എന്ന പേരിൽ അറിയപ്പെടുന്ന ഒരു പുതിയ നയം സ്വീകരിക്കാറുണ്ട്. അതായത് സന്ദർഭത്തോട് യോജിക്കുമെന്ന് കാണപ്പെടുന്ന ഒരു വ്യാഖ്യാനം കൊടുത്തു യോജിപ്പിക്കുക എന്നാണ് അതുകൊണ്ട് വിവക്ഷ. മുൻഗാമികൾ സ്വീകരിച്ചുവന്ന നയമാണ് കൂടുതൽ സുരക്ഷിതമായി നാം കാണുന്നത്. അതിൽ പിഴവും അബദ്ധവും പിണയുവാനില്ല.

ആകാശഭൂമികളും, അവയിലുള്ള സർവ വസ്തുക്കളും സൃഷ്ടിച്ചതും, പരിപാലിക്കു

ന്നതും, നിയന്ത്രിക്കുന്നതുമെല്ലാം അല്ലാഹുവാണല്ലോ. അവൻ സർവശക്തനും, സർവ ജ്ഞനുമാണ്. പ്രപഞ്ചത്തിലുള്ള ചെറുതും, വലുതുമായ എല്ലാ വസ്തുക്കളെക്കുറിച്ചും, അതിൽ സംഭവിക്കുന്ന ഓരോ ചലനങ്ങളെക്കുറിച്ചും അവൻ അറിയുന്നു. രഹസ്യ പരസ്യമെന്നോ, ഉറക്കെ പതുക്കെ എന്നോ ഉള്ള വ്യത്യാസം അവനെ സംബന്ധിച്ചിടത്തോളം ഒരു പ്രശ്നമേ അല്ല. സൂറത്തുൽ-മുൽക്കിൽ അല്ലാഹു ഇപ്രകാരം പറയുന്നു: ' നിങ്ങളുടെ വാക്കുകളെ നിങ്ങൾ പതുക്കെ പറയുകയോ, അല്ലെങ്കിൽ അതിനെ ഉറക്കെ പറയുകയോ ചെയതുകൊള്ളുക-നിശ്ചയമായും അവൻ ഹൃദയങ്ങളിൽ ഉള്ളതിനെക്കുറിച്ച് അറിയുന്നവനാകുന്നു.' (وَأَسِرُّوا قَوْلَكُمْ أَوِ اجْهَرُوا بِهِ إِنَّهُ عَلِيمٌ بِذَاتِ الصُّدُورِ)

എന്നാൽ, 'ദിക്ർ', 'ദുആ' (الذكر والدعاء) – അഥവാ ദൈവകീർത്തനങ്ങൾ, പ്രാർഥനകൾ മുതലായവ അധികം ഉച്ചത്തിലല്ലെങ്കിലും, മിതമായ സ്വരത്തിൽ ഉച്ചരിക്കുവാൻ നിർദേശിക്കപ്പെട്ടിട്ടുണ്ട്. ഇത് അല്ലാഹുവിന്റെ കേൾവിയെ അടിസ്ഥാനമാക്കി നിർദേശിക്കപ്പെട്ടതല്ല. അവയുടെ ഉള്ളടക്കം അവ നടത്തുന്നവന്റെ ഹൃദയത്തിൽ കൂടുതൽ പതിയുവാനും, സാരം മനസ്സിൽ രൂപപ്പെടുത്തുവാനും ഉതകുന്നതുകൊണ്ടാകുന്നു. മനസ്സാന്നിധ്യത്തിന് ഭംഗം വരുത്തുന്ന ഇതര വിഷയങ്ങളിലേക്ക് ശ്രദ്ധ തിരിയാതിരിക്കുവാനും ഇത് സഹായകമായിരിക്കുമല്ലോ.

അല്ലാഹുവിന്റെ പരിപൂർണതയുടെയും, പരിശുദ്ധതയുടെയും പാരമ്യത്തെ സൂചിപ്പിക്കുന്ന അവന്റെ തിരുനാമങ്ങളത്രെ 'ഏറ്റവും നല്ല നാമങ്ങൾ' എന്ന് പറഞ്ഞതുകൊണ്ട് വിവക്ഷ. ഇത്തരം തിരുനാമങ്ങൾക്കുള്ള അർഹത അല്ലാഹുവിന് മാത്രമേയുള്ളൂ. ക്വുർആനിലും, ഹദീഥിലും അവന്റെ തിരുനാമങ്ങളായി പലതും വന്നിട്ടുണ്ട്. അവയാണ് الأَسْمَاءُ الْحُسْنَى (ഏറ്റവും നല്ല നാമങ്ങൾ) എന്ന് പറയപ്പെടുന്നത്. അടുത്ത വചനം മുതൽ മൂസാ നബി(അ)യുടെ ചരിത്രകഥ ആരംഭിക്കുന്നു:-

وَهَلْ أَتَىٰكَ حَدِيثُ مُوسَىٰٓ ﴿٩﴾

**﴾9﴿ (നബിയേ) മൂസായുടെ വർത്തമാനം നിനക്ക് വന്നെത്തിയിട്ടുണ്ടോ?-**

إِذْ رَءَا نَارًا فَقَالَ لِأَهْلِهِ ٱمْكُثُوٓا۟ إِنِّىٓ ءَانَسْتُ نَارًا لَّعَلِّىٓ ءَاتِيكُم مِّنْهَا بِقَبَسٍ أَوْ أَجِدُ عَلَى ٱلنَّارِ هُدًى ﴿١٠﴾

**﴾10﴿ അതായത്: അദ്ദേഹം ഒരു തീ കണ്ടപ്പോൾ (സംഭവിച്ചത്): അദ്ദേഹം തന്റെ വീട്ടുകാരോട് പറഞ്ഞു: 'നിങ്ങൾ (ഇവിടെ) നിൽക്കുക, ഞാൻ ഒരു തീ കണ്ടിരിക്കുന്നു; ഞാൻ നിങ്ങൾക്ക് അതിൽനിന്ന് ഒരു തീക്കൊള്ളി (കത്തിച്ചെടുത്തു) കൊണ്ടുവന്നേക്കാം, അല്ലെങ്കിൽ തീയിങ്കൽ വെച്ച് ഒരു വഴികാട്ടിയെ കണ്ടെത്തിയേക്കാം'.**

---

﴾9﴿ وَهَلْ أَتَاكَ നിനക്ക് വന്നിട്ടുണ്ടോ, വന്നെത്തിയിട്ടുണ്ടോ حَدِيثُ مُوسَى മൂസായുടെ വർത്തമാനം, വൃത്താന്തം ﴾10﴿ إِذْ رَأَى അദ്ദേഹം കണ്ടപ്പോൾ نَارًا ഒരു തീ, ഒരു അഗ്നി

فَقَالَ അപ്പോൾ അദ്ദേഹം പറഞ്ഞു لِأَهۡلِهِ തന്റെ വീട്ടുകാരോട് امۡكُثُوٓا നിങ്ങൾ താമസിക്കുക, (ഇവിടെ) നിൽക്കുക إِنِّيٓ നിശ്ചയമായും ഞാൻ ءَانَسۡتُ ഞാൻ കണ്ടിരിക്കുന്നു نَارًا ഒരു തീ لَّعَلِّيٓ ءَاتِيكُم ഞാൻ നിങ്ങൾക്ക് കൊണ്ടുവന്നേക്കാം مِّنۡهَا അതിൽനിന്ന് بِقَبَسٍ ഒരു തീക്കൊള്ളി (കത്തിച്ചെടുത്തത്) أَوۡ أَجِدُ അല്ലെങ്കിൽ ഞാൻ കണ്ടെത്തിയേക്കാം, എനിക്ക് കിട്ടിയേക്കും عَلَى ٱلنَّارِ തീയിങ്കൽ, തീയിന്നടുക്കൽ هُدًى വല്ല വഴികാട്ടിയെയും, മാർഗദർശനവും.

---

മൂസാ നബി (അ) യുടെ കഥ ഇവിടെ ആരംഭിക്കുന്നത് അദ്ദേഹത്തിന്റെ ജനനം മുതൽക്കല്ല. അദ്ദേഹത്തിന് പ്രവാചകത്വവും ദിവ്യസന്ദേശവും ലഭിക്കുന്നത് മുതൽക്കാണ്. അതിന്മുമ്പുള്ള സ്ഥിതിഗതികളെക്കുറിച്ച് വഴിയെ പ്രസ്താവിക്കുന്നുണ്ട്. മൂസാ നബി (അ)യുടെ സ്വരാജ്യമായ ഈജിപ്തിൽനിന്ന് കാരണവശാൽ മദ്‌യനിൽ (മിദ്യാനിൽ) പോയി കുറേകാലം അവിടെ അഭയാർഥിയായി കഴിഞ്ഞുകൂടിയശേഷം, അദ്ദേഹം ഭാര്യാസമേതം ഈജിപ്തിലേക്ക് മടങ്ങിപ്പോരുകയായിരുന്നു. ഈ അവസരത്തിലാണ് സീനാ താഴ്‌വരയിൽ ഒരു മരത്തിൽനിന്ന് അദ്ദേഹം തീ കാണുന്നത്. ഈ സ്ഥലത്തിന് 'ഹോറേബ്' (حورب) എന്നാണ് തൗറാത്തിൽ പേര് പറഞ്ഞിട്ടുള്ളത്. തീ കണ്ടപ്പോൾ അവർക്ക് വലിയ ആശ്വാസമായി. തണുപ്പും ഇരുട്ടുംകൊണ്ട് മാത്രമല്ല, വഴി അറിയാതെയും അവർ ബുദ്ധിമുട്ടിയിരുന്നു. വഴിയിൽ വെച്ച് ഭാര്യ പ്രസവിക്കുകയും ചെയ്തിരുന്നതായി പറയപ്പെടുന്നു. അവർക്ക് തീ കായുവാൻ അൽപം തീ കിട്ടിയാൽ അത് ഉപകാരം, ഒരു പക്ഷേ തീയിന്നടുത്ത് ഉണ്ടായേക്കാവുന്ന ആളിൽ നിന്ന് വല്ല വിവരവും ലഭിച്ചെങ്കിൽ അതും ഉപകാരം, എന്നിങ്ങിനെയുള്ള പ്രതീക്ഷയോട് കൂടി മൂസാ (അ) വീട്ടുകാരെ വഴിയിൽ നിറുത്തി ആ തീ കണ്ട സ്ഥലത്തേക്ക് പോയി.

فَلَمَّآ أَتَىٰهَا نُودِيَ يَٰمُوسَىٰٓ ﴿١١﴾

**﴾11﴿ അങ്ങനെ, അദ്ദേഹം അതിനടുത്ത് ചെന്നപ്പോൾ, (ഇപ്രകാരം) വിളിച്ചു പറയപ്പെട്ടു: 'ഹേ, മൂസാ!-**

إِنِّيٓ أَنَا۠ رَبُّكَ فَٱخۡلَعۡ نَعۡلَيۡكَ إِنَّكَ بِٱلۡوَادِ ٱلۡمُقَدَّسِ طُوًى ﴿١٢﴾

**﴾12﴿ 'ഞാനത്രെ നിന്റെ റബ്ബ്! ആകയാൽ, നീ നിന്റെ ചെരിപ്പുകൾ രണ്ടും അഴിച്ചുവെക്കുക; നിശ്ചയമായും, നീ 'ത്വുവാ' എന്ന പരിശുദ്ധ താഴ്‌വരയിലാകുന്നു.**

وَأَنَا ٱخۡتَرۡتُكَ فَٱسۡتَمِعۡ لِمَا يُوحَىٰٓ ﴿١٣﴾

**﴾13﴿ (എന്റെ ദൗത്യത്തിനും സംഭാഷണത്തിനും) ഞാൻ നിന്നെ തിരഞ്ഞെടുത്തിരിക്കുന്നു; അതിനാൽ, 'വഹ്‌യ്' [ബോധനം] നൽകപ്പെടുന്നതിനെ ശ്രദ്ധിച്ചുകേൾക്കുക.**

إِنَّنِيٓ أَنَا ٱللَّهُ لَآ إِلَٰهَ إِلَّآ أَنَا۠ فَٱعۡبُدۡنِي

**﴾14﴿ 'നിശ്ചയമായും, ഞാൻ തന്നെയാണ് അല്ലാഹു; ഞാനല്ലാതെ ആരാധ്യനേ ഇല്ല; അതുകൊണ്ട് നീ**

وَأَقِمِ ٱلصَّلَوٰةَ لِذِكۡرِيٓ ﴿١٤﴾

**എന്നെ (മാത്രം) ആരാധിക്കുക; എന്നെ സ്മരിക്കുന്നതിന്‌വേണ്ടി നമസ്കാരം നിലനിർത്തുകയും ചെയ്യുക.**

إِنَّ ٱلسَّاعَةَ ءَاتِيَةٌ أَكَادُ أُخۡفِيهَا لِتُجۡزَىٰ كُلُّ نَفۡسِۭ بِمَا تَسۡعَىٰ ﴿١٥﴾

**﴾15﴿ 'നിശ്ചയമായും, അന്ത്യസമയം വരുന്നതാകുന്നു; ഓരോ ആൾക്കും താൻ പരിശ്രമിക്കുന്നതിന് പ്രതിഫലം നൽകപ്പെടുന്നതിനായി ഞാനത് ഗോപ്യമായി വെക്കുമാറാകുന്നതാണ്.**

فَلَا يَصُدَّنَّكَ عَنۡهَا مَن لَّا يُؤۡمِنُ بِهَا وَٱتَّبَعَ هَوَىٰهُ فَتَرۡدَىٰ ﴿١٦﴾

**﴾16﴿ 'അതിനാൽ അതിൽ വിശ്വസിക്കാതിരിക്കുകയും, തന്നിഷ്ടത്തെ പിൻപറ്റുകയും ചെയ്യുന്നവർ അതിൽനിന്ന് നിന്നെ തടഞ്ഞുകളയാതിരുന്നുകൊള്ളട്ടെ; എന്നാൽ, [തടഞ്ഞാൽ] നീ നാശമടഞ്ഞുപോകും'**

---

﴾11﴿ فَلَمَّا أَتَاهَا അങ്ങനെ അതിനടുത്ത് ചെന്നപ്പോൾ نُودِيَ അദ്ദേഹം വിളിക്കപ്പെട്ടു يَامُوسَى ഹേ, മൂസാ ﴾12﴿ إِنِّي നിശ്ചയമായും ഞാൻ أَنَا رَبُّكَ ഞാൻ നിന്റെ റബ്ബാണ്, ഞാനാണ് നിന്റെ റബ്ബ് فَاخْلَعْ അതുകൊണ്ട് അഴിച്ചുവെക്കുക نَعْلَيْكَ നിന്റെ രണ്ട് ചെരിപ്പുകൾ إِنَّكَ നിശ്ചയമായും നീ بِالْوَادِ താഴ്‌വരയിലാണ് الْمُقَدَّسِ പരിശുദ്ധമായ طُوًى ത്വുവാ എന്ന ﴾13﴿ وَأَنَا اخْتَرْتُكَ ഞാൻ നിന്നെ തെരഞ്ഞെടുത്തിരിക്കുന്നു فَاسْتَمِعْ ആകയാൽ നീ ശ്രദ്ധിച്ചുകേൾക്കുക لِمَا يُوحَى വഹ്‌യ് (ബോധനം) നൽകപ്പെടുന്നതിനെ ﴾14﴿ إِنَّنِي നിശ്ചയമായും ഞാൻ أَنَا اللَّهُ ഞാൻ അല്ലാഹുവാണ്, ഞാനാണ് അല്ലാഹു لَا إِلَٰهَ ഒരു ഇലാഹും (ആരാധ്യനും) ഇല്ല إِلَّا أَنَا ഞാനല്ലാതെ فَاعْبُدْنِي ആകയാൽ എന്നെ നീ ആരാധിക്കുക, എനിക്ക് ഇബാദത്ത് ചെയ്യുക وَأَقِمِ الصَّلَاةَ നമസ്കാരം നിലനിർത്തുകയും ചെയ്യുക لِذِكْرِي എന്നെ സ്മരിക്കുവാൻ, എന്റെ ഓർമക്ക്‌വേണ്ടി ﴾15﴿ إِنَّ السَّاعَةَ നിശ്ചയമായും അന്ത്യസമയം (ലോകാവസാന സമയം) آتِيَةٌ വരുന്നതാണ് أَكَادُ ഞാൻ ആകുമാറാകും أُخْفِيهَا ഞാൻ അത് മറച്ചുവെക്കുവാൻ, ഗോപ്യമാക്കുവാൻ لِتُجْزَى പ്രതിഫലം നൽകപ്പെടുന്നതിന് كُلُّ نَفْسٍ ഓരോ ആൾക്കും, ഓരോ ആത്മാവിനും بِمَا تَسْعَى താൻ പരിശ്രമിക്കുന്നതിന്, അത് പരിശ്രമിക്കുന്നതിന്, ﴾16﴿ فَلَا يَصُدَّنَّكَ അതിനാൽ നിന്നെ തടഞ്ഞുപോകരുത് عَنْهَا അതിൽനിന്ന് مَنْ لَا يُؤْمِنُ വിശ്വസിക്കാത്തവർ بِهَا അതിൽ وَاتَّبَعَ പിൻപറ്റുകയും ചെയ്ത هَوَاهُ തന്റെ ഇച്ഛയെ, തന്നിഷ്ടം فتردى എന്നാൽ നീ നാശമടയും

---

മൂസാ (അ) ചെന്നുനോക്കുമ്പോൾ, തീക്കനൽ കൊണ്ടുപോരുവാനോ, തീ കായുവാനോ പറ്റുന്ന തീയല്ല അവിടെ കണ്ടത്. അസത്യത്തെയും, ധിക്കാരത്തെയും എരിച്ചു

കളയുന്ന ഒരു ദിവ്യപ്രകാശമായിരുന്നു അത്. അവിടെ വെച്ച് മേൽകണ്ട സന്ദേശങ്ങൾ അല്ലാഹു അദ്ദേഹത്തിന് നൽകി. അതോടെ, അദ്ദേഹം അല്ലാഹുവിന്റെ റസൂലായി (ദൂതനായി) നിയമിക്കപ്പെടുകയും ചെയ്തു. ഇസ്‌ലാമിന്റെ മൂലസിദ്ധാന്തങ്ങളും, തത്വങ്ങളും ഈ സന്ദേശത്തിൽ അടങ്ങിയിട്ടുള്ളത് കാണാം.

ബഹുമാനിക്കപ്പെടുന്ന സ്ഥലത്ത് ചെല്ലുമ്പോൾ നഗ്നപാദത്തോടെ പ്രവേശിക്കുന്നത് പരക്കെ സ്വീകരിക്കപ്പെട്ടിട്ടുള്ള ഒരു മര്യാദയാകുന്നു. ചെരിപ്പഴിച്ചുവെക്കുവാൻ പറഞ്ഞ ഈ കൽപന തൗറാത്തിലും (പുറപ്പാട്: 3 ൽ 5) കാണാം. മുൻഗാമികളായ മഹാൻമാർ കഅ്ബഃയെ 'ത്വവാഫ്' (പ്രദക്ഷിണം) ചെയ്യുമ്പോഴും നഗ്നപാദരായിട്ടായിരുന്നു ചെയ്തിരുന്നത്. ലോകസ്രഷ്ടാവുമായി സംഭാഷണം നടത്തുന്ന അവസരത്തിൽ അവന്റെ അടിയാനായ മനുഷ്യൻ എത്രതന്നെ താഴ്മയും, ഭക്തിയും പ്രകടിപ്പിച്ചാലും അത് നല്ലതാണെന്ന് പറയേണ്ടതില്ല. മേൽ പ്രസ്താവിച്ച സന്ദേശങ്ങൾ നൽകിയശേഷം അല്ലാഹു മൂസാ (അ) യോട് ചോദിക്കുന്നു:

وَمَا تِلْكَ بِيَمِينِكَ يَـٰمُوسَىٰ ﴿١٧﴾

﴾17﴿ **'നിന്റെ വലതുകയ്യിൽ എന്താണത്-മൂസാ?'**

قَالَ هِىَ عَصَاىَ أَتَوَكَّؤُا۟ عَلَيْهَا وَأَهُشُّ بِهَا عَلَىٰ غَنَمِى وَلِىَ فِيهَا مَـَٔارِبُ أُخْرَىٰ ﴿١٨﴾

﴾18﴿ **അദ്ദേഹം പറഞ്ഞു: 'അത് എന്റെ വടിയാകുന്നു; ഞാനതിൻമേൽ (ആശ്വാസത്തിനായി) ഊന്നുകൊള്ളുകയും, അതുകൊണ്ട് എന്റെ ആടുകൾക്ക് (ഇല) തച്ചുകൊഴിച്ചു കൊടുക്കുകയും ചെയ്യാറുണ്ട്; എനിക്ക് അതിൽ വേറെയും ഉപയോഗങ്ങളുണ്ട്.'**

قَالَ أَلْقِهَا يَـٰمُوسَىٰ ﴿١٩﴾

﴾19﴿ **അവൻ [അല്ലാഹു] പറഞ്ഞു: 'അത് ഇടുക-മൂസാ!'**

فَأَلْقَىٰهَا فَإِذَا هِىَ حَيَّةٌ تَسْعَىٰ ﴿٢٠﴾

﴾20﴿ **അങ്ങനെ, അദ്ദേഹം അത് ഇട്ടു; അപ്പോഴതാ, അത് ഓടുന്ന ഒരു പാമ്പാകുന്നു!**

قَالَ خُذْهَا وَلَا تَخَفْ ۖ سَنُعِيدُهَا سِيرَتَهَا ٱلْأُولَىٰ ﴿٢١﴾

﴾21﴿ **അവൻ [അല്ലാഹു] പറഞ്ഞു: 'അത് നീ എടുത്തുകൊള്ളുക-പേടിക്കേണ്ട! നാം അത് അതിന്റെ ആദ്യ സ്ഥിതിയിൽ (തന്നെ) ആക്കിത്തീർക്കും.'**

---

﴾17﴿ وَمَاتِلْكَ അതെന്താണ് بِيَمِينِكَ നിന്റെ വലതു കയ്യിൽ يَامُوسَى ഹേ മൂസാ ﴾18﴿ قَالَ അദ്ദേഹം പറഞ്ഞു هِيَ അത് عَصَايَ എന്റെ വടിയാണ് أَتَوَكَّأُ ഞാൻ ഊന്നുകൊള്ളും, ബലംകൊള്ളും, ഊന്നും عَلَيْهَا അതിൻമേൽ وَأَهُشُّ ഞാൻ തച്ചുകൊഴിച്ചു

കൊടുക്കുകയും ചെയ്യും بِهَا അതുകൊണ്ട് عَلَىٰ غَنَمِي എന്റെ ആടുകൾക്ക് وَلِيَ എനിക്കുണ്ട് فِيهَا അതിൽ, അതിനാൽ مَآرِبُ പ്രയോജനങ്ങൾ, ആവശ്യങ്ങൾ أُخْرَىٰ വേറെ ചില ﴾19﴿ قَالَ അവൻ പറഞ്ഞു أَلْقِهَا അത് ഇടുക يَا مُوسَىٰ ഹേ മൂസാ ﴾20﴿ فَأَلْقَاهَا അപ്പോൾ അദ്ദേഹം അത് ഇട്ടു فَإِذَا هِيَ അപ്പോഴതാ അത് حَيَّةٌ ഒരു പാമ്പാകുന്നു تَسْعَىٰ ഓടുന്ന, ഓടുന്നു ﴾21﴿ قَالَ അവൻ പറഞ്ഞു خُذْهَا അത് നീ എടുക്കുക وَلَا تَخَفْ നീ പേടിക്കേണ്ട سَنُعِيدُهَا നാമതിനെ മടക്കും, ആക്കിത്തീർക്കും سِيرَتَهَا അതിന്റെ സ്ഥിതിയിൽ, സമ്പ്രദായത്തിൽ الْأُولَىٰ ആദ്യത്തെ

---

മൂസാ നബി(അ)യുടെ കയ്യിലുള്ളത് ഒരു വടിയാണെന്ന് അല്ലാഹുവിന് അദ്ദേഹത്തെക്കാൾ അറിയാം. എന്നാലത്, കേവലം ഒരു സാധാരണ വടി മാത്രമാണെന്നും, ചില നിസ്സാര ഉപയോഗങ്ങളിൽ കവിഞ്ഞ് അദ്ദേഹത്തിന് അതുകൊണ്ടൊന്നും സാധിക്കുകയില്ലെന്നും ആദ്യം അദ്ദേഹത്തെ സമ്മതിപ്പിക്കുന്നു. അതിന്ശേഷം അതേവരെ അദ്ദേഹത്തിന് ഊഹിക്കുവാൻപോലും ഇടവരാത്ത ചില അത്ഭുത കൃത്യങ്ങൾ ആ വടിമൂലം കാണിച്ചുകൊടുക്കുകയും ചെയ്യുന്നു. അതിലേക്ക് അദ്ദേഹത്തിന്റെ ശ്രദ്ധ പ്രത്യേകം തട്ടിയുണർത്തുവാനായിട്ടാണ് 'അതെന്താണ്' എന്ന് അല്ലാഹു ചോദിക്കുന്നത്.

മൂസാ നബി(അ)യാകട്ടെ, 'അതെന്റെ വടിയാണ്' എന്ന് പറഞ്ഞു മതിയാക്കുന്നില്ല. അല്ലാഹുവുമായി സംഭാഷണം നടത്തുവാൻ തനിക്ക് സിദ്ധിച്ച ഈ അവസരം-ലോകത്ത് മറ്റാർക്കും സിദ്ധിച്ചിട്ടില്ലാത്ത ഈ മഹാഭാഗ്യം-കൂടുതൽ ആസ്വദിക്കുവാനുള്ള വെമ്പൽ കൊണ്ട്, ആ വടിയാൽ തനിക്കുള്ള ഉപയോഗങ്ങളും അദ്ദേഹം എടുത്തുപറയുന്നു. ചിലതെല്ലാം പറഞ്ഞു. എനിയും ചിലതെല്ലാം തുടർന്നു പറയുവാൻ അദ്ദേഹത്തിന് ആഗ്രഹമുണ്ട്. മര്യാദകേടായിപ്പോകുമോ എന്ന് ഭയന്നു 'വേറെയും പല ആവശ്യങ്ങൾ അതുകൊണ്ടുണ്ട്' എന്ന് പറഞ്ഞു മതിയാക്കുകയാണ്. ഒരുപക്ഷേ, എന്താണതെന്ന് ചോദിച്ചെങ്കിൽ വീണ്ടും കുറേക്കൂടി സംസാരിക്കുവാൻ അവസരം തനിക്ക് ലഭിക്കുമല്ലോ എന്ന ദ്ദേഹം കരുതിയിരിക്കാം. എന്നാൽ ആ വടി മുഖേന കാണിച്ചുകൊടുക്കുവാൻ അല്ലാഹു ഉദ്ദേശിക്കുന്നത് അതിമഹത്തായ ചില കാര്യങ്ങളാണ്. ശരി, എന്നാൽ ആ വടി താഴെ ഇടുക, എന്ന് അല്ലാഹു കൽപിക്കുന്നു.

നിലത്തിട്ട താമസം! അതാ, അതൊരു പെരുമ്പാമ്പായി മാറിയിരിക്കുന്നു! സാധാരണ പെരുമ്പാമ്പല്ല-കുതിച്ചോടുന്ന സർപ്പക്കുട്ടിയെപ്പോലെ ഓടുന്ന പാമ്പ്! ഈ പാമ്പിനെപ്പറ്റി ക്വുർആനിൽ 7:107, 26:32 ൽ പെരുമ്പാമ്പ് (**ثعبان**) എന്നും, 27:10, 28:31 ൽ ചെറുസർപ്പംപോലെയുള്ളത് (**كأنها جان**) എന്നും പറഞ്ഞിട്ടുണ്ട്. ഇതെല്ലാം കണ്ടപ്പോൾ മൂസാ നബി(അ)ക്ക് പേടിതോന്നി പിന്നോട്ട് മാറുന്നു! അല്ലാഹു പറയുന്നു: പേടിക്കേണ്ട, പേടിക്കുവാനൊന്നുമില്ല, ധൈര്യസമേതം അതിനെ കൈകൊണ്ട് എടുത്തേക്കുക, അത് പഴയ വടിയായിത്തന്നെ മാറും. ഇതാ എനിയും നോക്കൂ:-

وَٱضْمُمْ يَدَكَ إِلَىٰ جَنَاحِكَ تَخْرُجْ بَيْضَآءَ مِنْ غَيْرِ سُوٓءٍ ءَايَةً

**﴾22﴿ 'നിന്റെ കൈ നിന്റെ പാർശ്വത്തിലേക്ക് ചേർത്തുവെക്കുക: എന്നാലത് മറ്റൊരു ദൃഷ്ടാന്തമായിക്കൊണ്ട്-യാതൊരു ദൂഷ്യവും**

أُخۡرَىٰ ﴿٢٢﴾

കൂടാതെ- വെളുത്തതായി പുറത്തുവരുന്നതാണ്:-

لِنُرِيَكَ مِنۡ ءَايَـٰتِنَا ٱلۡكُبۡرَى ﴿٢٣﴾

《23》 'നമ്മുടെ വലിയ ദൃഷ്ടാന്തങ്ങളിൽനിന്ന് (ചിലത്) നിനക്ക് കാണിച്ചുതരുവാൻ വേണ്ടിയത്രെ (അത്)

ٱذۡهَبۡ إِلَىٰ فِرۡعَوۡنَ إِنَّهُۥ طَغَىٰ ﴿٢٤﴾

《24》 'നീ ഫിർഔന്റെ അടുക്കലേക്ക് പോകുക; നിശ്ചയമായും അവൻ അതിക്രമിയായിരിക്കുകയാണ്.'

---

《22》 وَٱضۡمُمۡ നീ ചേർത്തു (കൂട്ടി) വെക്കുക يَدَكَ നിന്റെ കൈ إِلَىٰ جَنَاحِكَ നിന്റെ പാർശ്വ (കക്ഷ)ത്തിലേക്ക് تَخۡرُجۡ അത് പുറത്തുവരും بَيۡضَاءَ വെള്ളനിറമുള്ളതായി (മിനുങ്ങിക്കൊണ്ട് ) مِنۡ غَيۡرِ سُوٓءٍ യാതൊരു ദൂഷ്യവും (കേടുപാടും)കൂടാതെ آيَةً أُخۡرَىٰ മറ്റൊരു ദൃഷ്ടാന്തമായി 《23》 لِنُرِيَكَ നിനക്ക് നാം കാട്ടിത്തരുവാൻ വേണ്ടി مِنۡ آيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളിൽ നിന്ന് (ചിലത്) الۡكُبۡرَىٰ വലിയതായ, വമ്പിച്ച 《24》 اذۡهَبۡ നീ പോകുക إِلَىٰ فِرۡعَوۡنَ ഫിർഔന്റെ അടുക്കലേക്ക് إِنَّهُ നിശ്ചയമായും അവൻ طَغَىٰ അതിക്രമിയായിരിക്കുന്നു, അതിരുകവിഞ്ഞിരിക്കുന്നു, അക്രമം മുഴുത്തിരിക്കുന്നു

---

വലങ്കൈ ഇടത്തേ പാർശ്വത്തിൽ തോൾക്കയ്യിന് താഴെ (കക്ഷത്ത്) വെച്ചെടുത്തു നോക്കുമ്പോൾ, അത് തനി വെള്ള വർണമായി പ്രകാശിക്കുന്നു! കയ്യിനോ, ദേഹത്തിനോ, ഒന്നും തന്നെ, അതുമൂലം യാതൊരു ദോഷവും ഇല്ല. തിരികെ വെച്ചാൽ പഴയപടി തന്നെ ആകുകയും ചെയ്യുന്നു! ഈ മഹത്തായ ദൃഷ്ടാന്തങ്ങൾ അല്ലാഹു അദ്ദേഹത്തിന് കാണിച്ചുകൊടുത്തു പരിചയപ്പെടുത്തുകയാണ്. വളരെ ഗൗരവാവഹമായ ഒരു കൃത്യം നിർവഹിക്കുവാനാണ് മൂസാ (അ) നിയുക്തനാകുന്നത്. അതിനുള്ള അധികാരപത്രവും ലക്ഷ്യവുമാണ് ഈ അമാനുഷിക ദൃഷ്ടാന്തങ്ങൾ. അതുംകൊണ്ടാണ് താൻ നിയോഗിക്കപ്പെട്ട ജനതയെ സത്യമാർഗത്തിലേക്ക് ക്ഷണിക്കുവാൻ അദ്ദേഹം പോകുന്നത്. സ്വേച്ഛാധികാരിയായ ഒരു ഭരണകർത്താവാണ് ഫിർഔൻ. ഈജിപ്തിലെത്തിയാൽ, അദ്ദേഹത്തിന് നേരിടേണ്ടുന്നത് ഫിർഔനെയാണ്. താനാണെങ്കിൽ, ഫിർഔന്റെ കൊട്ടാരത്തിൻ കീഴിൽ വളർത്തപ്പെടുകയും അതിനുശേഷം, ഒരു കൊലപാതകത്തിന്റെ പേരിൽ നാട്വിട്ടു പോകുകയും ചെയ്ത ആളും. അവിടെച്ചെന്നാൽ എന്തൊക്കെ സംഭവിക്കുമെന്ന് അദ്ദേഹത്തിന് അറിഞ്ഞുകൂടാ. ഒരു പ്രവാചകന്റെ കർത്തവ്യമാകട്ടെ, വളരെ വമ്പിച്ചതാണ്. ഭയങ്കരമായ പല വിഷമങ്ങളും, പ്രതിബന്ധങ്ങളും അദ്ദേഹത്തിന് തരണം ചെയ്യേണ്ടതായി നേരിട്ടേക്കും. ആകയാൽ മൂസാ (അ) അല്ലാഹുവോട് പ്രാർഥിക്കുന്നു:-

## വിഭാഗം - 2

قَالَ رَبِّ ٱشۡرَحۡ لِي صَدۡرِي ﴿٢٥﴾

《25》 അദ്ദേഹം പറഞ്ഞു: ' എന്റെ റബ്ബേ! എന്റെ നെഞ്ച് [ഹൃദയം]

എനിക്ക് നീ വിശാലപ്പെടുത്തിത്തരേണമേ!

وَيَسِّرۡ لِيٓ أَمۡرِي ﴿٢٦﴾

﴿26﴾ 'എന്റെ കാര്യം എനിക്ക് എളുപ്പമാക്കിത്തരുകയും ചെയ്യേണമേ

وَٱحۡلُلۡ عُقۡدَةٗ مِّن لِّسَانِي ﴿٢٧﴾

﴿27﴾ 'എന്റെ നാവിൽനിന്നും നീ കെട്ടഴിച്ചു തരുകയും ചെയ്യേണമേ!–

يَفۡقَهُواْ قَوۡلِي ﴿٢٨﴾

﴿28﴾ 'എന്നാലവർ [ജനങ്ങൾ] എന്റെ വാക്ക് ഗ്രഹിച്ചുകൊള്ളും.

وَٱجۡعَل لِّي وَزِيرٗا مِّنۡ أَهۡلِي ﴿٢٩﴾

﴿29﴾ 'എന്റെ സ്വന്തക്കാരിൽനിന്ന് എനിക്കൊരു 'വസീറി'നെ [സഹായകനെ] നീ നിശ്ചയിച്ചു തരുകയും വേണമേ!–

هَٰرُونَ أَخِي ﴿٣٠﴾

﴿30﴾ 'അതായത്, എന്റെ സഹോദരൻ ഹാറൂനെ.

ٱشۡدُدۡ بِهِۦٓ أَزۡرِي ﴿٣١﴾

﴿31﴾ 'അവനെക്കൊണ്ട് എന്റെ ശക്തി നീ ഉറപ്പിച്ചു തരേണമേ!

وَأَشۡرِكۡهُ فِيٓ أَمۡرِي ﴿٣٢﴾

﴿32﴾ 'എന്റെ (കൃത്യനിർവ്വഹണ) കാര്യത്തിൽ അവനെയും പങ്കു ചേർത്തു തരേണമേ!

كَيۡ نُسَبِّحَكَ كَثِيرٗا ﴿٣٣﴾

﴿33﴾ ഞങ്ങൾ നിനക്ക് സ്തോത്ര കീർത്തനം ധാരാളമായി ചെയ്വാനും.

---

﴿25﴾ قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ, രക്ഷിതാവേ اشْرَحْ വികസിപ്പിച്ചു, (വിശാലപ്പെടുത്തി) തരേണമേ لِي എനിക്ക് صَدْرِي എന്റെ നെഞ്ച് (ഹൃദയം) ﴿26﴾ وَيَسِّرْلِي എനിക്ക് എളുപ്പമാക്കിത്തരികയും വേണമേ أَمْرِي എന്റെ കാര്യം ﴿27﴾ وَاحْلُلْ അഴിച്ചുതരുകയും വേണമേ عُقْدَةً കെട്ട് مِنْ لِسَانِي എന്റെ നാവിൽനിന്ന് ﴿28﴾ يَفْقَهُوا അവർ ഗ്രഹിച്ചുകൊള്ളും قَوْلِي എന്റെ വാക്ക്, ഞാൻ പറയുന്നത് ﴿29﴾ وَاجْعَلْ لِي എനിക്ക് നിശ്ചയിച്ചു (ഏർപ്പെടുത്തി) തരികയും ചെയ്യേണമേ وَزِيرًا ഒരു സഹായകനെ مِنْ أَهْلِي എന്റെ സ്വന്തക്കാരിൽ നിന്ന്, കുടുംബത്തിൽ നിന്ന് ﴿30﴾ هَارُونَ അതായത് ഹാറൂനെ أَخِي എന്റെ സഹോദരൻ ﴿31﴾ اشْدُدْ ഉറപ്പിച്ചു (ബലപ്പെടുത്തി) തരണം أَخِي അവനെക്കൊണ്ട് അവൻ മൂലം أَزْرِي എന്റെ മുതുകിനെ (ശക്തിയെ) ﴿32﴾ وَأَشْرِكْهُ അവനെ പങ്കു ചേർക്കുകയും വേണമേ فِي أَمْرِي എന്റെ കാര്യത്തിൽ ﴿33﴾ كَيْ نُسَبِّحَكَ ഞങ്ങൾ നിനക്ക് തസ്ബീഹ് ചെയ്വാൻ വേണ്ടി, പ്രകീർത്തനം നടത്തുവാൻ, പരിശുദ്ധിയെ

കീർത്തനം ചെയ്‌വാൻ, സ്തോത്രകീർത്തനം ചെയ്‌വാൻ كَثِيرًا വളരെ, ധാരാളം

| | |
|---|---|
| **﴾34﴿ 'ഞങ്ങൾ നിന്നെ അധികമായി സ്മരിക്കുവാനും വേണ്ടിയാകുന്നു (അത്).** | وَنَذْكُرَكَ كَثِيرًا ﴿٣٤﴾ |
| **﴾35﴿ നിശ്ചയമായും, നീ ഞങ്ങളെപ്പറ്റി കണ്ടറിയുന്നവനാകുന്നു.'** | إِنَّكَ كُنتَ بِنَا بَصِيرًا ﴿٣٥﴾ |

﴾34﴿ وَنَذْكُرَكَ ഞങ്ങൾ നിന്നെ സ്മരിക്കുക (ഓർക്കുക)യും ചെയ്‌വാൻ كَثِيرًا അധികം, ധാരാളം ﴾35﴿ إِنَّكَ നിശ്ചയമായും നീ كُنْتَ നീ ആകുന്നു. ആയിരിക്കുന്നു بِنَا ഞങ്ങളെപ്പറ്റി, ഞങ്ങളെ بَصِيرًا കാണുന്നവൻ, കണ്ടറിയുന്നവൻ

മൂസാ നബി(അ) നിർവഹിക്കേണ്ടിയിരിക്കുന്ന ഭാരമേറിയ ചുമതല ശരിക്ക് നിറവേറ്റവാൻ ആവശ്യമായ സഹായവും, ചുറ്റുപാടും നൽകുവാനായി അദ്ദേഹം മേൽപ്രകാരം അല്ലാഹുവോട് പ്രാർത്ഥിച്ചു. ഹൃദയവികാസം (شرح الصدر) ലഭിക്കുന്നത് ആന്തരമായ സഹായ സിദ്ധിയാണെങ്കിൽ, കാര്യം എളുപ്പമാക്കിക്കിട്ടുന്നത് (تيسير الأمر) ബാഹ്യമായ സഹായത്തെയാണ് സൂചിപ്പിക്കുന്നത്. മൂസാ നബി(അ)യുടെ നാവിലുള്ള കെട്ട് (**عقدة**) എന്ന് പറഞ്ഞത്, ചെറുപ്പകാലത്ത് അദ്ദേഹത്തിന്റെ നാവിൽ തീ പൊള്ളിയിരുന്നത് മൂലമുണ്ടായ ബുദ്ധിമുട്ടാണ് എന്നത്രെ ചില 'മുഫസ്സിറുകൾ' പറയുന്നത്. ബൈബ്ളിൽ ഇത് സംബന്ധിച്ചു പറയുന്നതിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: 'മൂസാക്ക് ജനനാൽ തന്നെ സംസാരത്തിൽ വിക്കും കൊഞ്ഞയും ഉണ്ടായിരുന്നു. അതിനാൽ അദ്ദേഹം ഒരു സഹായകനെ ആവശ്യപ്പെട്ടു. നാവിന് ശക്തി കൊടുക്കാമെന്ന് കർത്താവ് പറഞ്ഞു, മൂസാ വീണ്ടും അപേക്ഷിച്ചു. കർത്താവ് കോപിച്ചുകൊണ്ട്: ഹാറൂനെ നിശ്ചയിച്ചു തരാമെന്നും, അവൻ നിന്നെ സന്ദർശിക്കുവാൻ വരുന്നുണ്ടെന്നും അവൻ നിന്റെ നാവും, നീ അവന്റെ നേതാവുമാകണമെന്നും പറഞ്ഞു' (പുറപ്പാട് 4 ൽ 10–17) ഇതിൽ, കർത്താവ് (അല്ലാഹു) കോപിച്ചു എന്നും, കോപിക്കത്തക്കവണ്ണം മൂസാ(അ) നിർബന്ധിച്ചു എന്നും പറഞ്ഞത് നമുക്ക് സ്വീകരിക്കുവാൻ നിവൃത്തിയില്ല. കാരണം, ക്വുർആൻ അത് അനുകൂലിക്കുന്നില്ല.

ഏതായാലും മൂസാ നബി(അ)ക്ക് സംസാരവൈഭവം കുറവായിരുന്നുവെന്നും, അദ്ദേഹത്തെക്കാൾ നാവോട്ടവും, സംസാരസാമർഥ്യവും ഉള്ള ആളായിരുന്നു ഹാറൂൻ (അ) എന്നും തീർച്ചയാണ്. ഇത് ക്വുർആനും തൗറാത്തും വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതാകുന്നു. സ്വസഹോദരനെന്ന നിലക്കും ഹാറൂൻ (അ) തന്റെ കൂടെ ഉണ്ടാകുന്നത് നല്ലതാണെന്ന് അദ്ദേഹം മനസ്സിലാക്കി. ക്വുർആനിൽ ഹാറൂൻ നബി(അ)യെക്കുറിച്ച് **هُوَ أَفْصَحُ مِنِّي لِسَانًا - القصص: ٣٤** (അവൻ എന്നെക്കാൾ വ്യക്തമായി സംസാരിക്കുന്നവനാണെ)ന്നും, തന്നെക്കുറിച്ച്: **وَلَا يَنْطَلِقُ لِسَانِي - الشعراء: ١٣** (എന്റെ നാവോടുകയില്ല) എന്നും മൂസാ (അ) പറഞ്ഞിട്ടുള്ളതായി കാണാം. ഫിർഔൻ ഒരിക്കൽ മൂസാ നബി (അ)യെപ്പറ്റി **وَلَا يَكَادُ يُبِينُ -الزخرف: ٥٢**(അവൻ വ്യക്തമായി സംസാരിക്കുകയുമില്ല) എന്ന് പ്രസ്താവിച്ചിട്ടുമുണ്ട്. ഇതിൽ നിന്നെല്ലാം അദ്ദേഹത്തിന്റെ നാവിലുള്ള കെട്ട് എന്തായിരുന്നുവെന്ന് മനസ്സിലാക്കാമല്ലോ.

മൂസാ നബി(അ)യുടെ അപേക്ഷകളെല്ലാം അല്ലാഹു സ്വീകരിച്ചു. അത് മാത്രമല്ല, അത്പോലെ മുമ്പും വലിയ വലിയ അനുഗ്രഹങ്ങൾ പലതും അല്ലാഹു അദ്ദേഹത്തിന് ചെയ്തുകൊടുത്തിട്ടുണ്ടെന്ന് അനുസ്മരിപ്പിക്കുകയും ചെയ്യുന്നു.-

قَالَ قَدْ أُوتِيتَ سُؤْلَكَ يَٰمُوسَىٰ ﴿٣٦﴾

**《36》 അവൻ പറഞ്ഞു: 'മൂസാ! നീ ചോദിച്ചത് നിനക്ക് നൽകപ്പെട്ടിരിക്കുന്നു.**

وَلَقَدْ مَنَنَّا عَلَيْكَ مَرَّةً أُخْرَىٰٓ ﴿٣٧﴾

**《37》 തീർച്ചയായും, മറ്റൊരു പ്രാവശ്യവും നാം നിനക്ക് അനുഗ്രഹം ചെയ്തു തന്നിട്ടുണ്ട്:-**

إِذْ أَوْحَيْنَآ إِلَىٰٓ أُمِّكَ مَا يُوحَىٰٓ ﴿٣٨﴾

**《38》 അതായത്: നിന്റെ മാതാവിന് ബോധനം നൽകപ്പെടേണ്ടത് നാം ബോധനം നൽകിയപ്പോൾ:-**

أَنِ ٱقْذِفِيهِ فِى ٱلتَّابُوتِ فَٱقْذِفِيهِ فِى ٱلْيَمِّ فَلْيُلْقِهِ ٱلْيَمُّ بِٱلسَّاحِلِ يَأْخُذْهُ عَدُوٌّ لِّى وَعَدُوٌّ لَّهُۥ ۚ وَأَلْقَيْتُ عَلَيْكَ مَحَبَّةً مِّنِّى وَلِتُصْنَعَ عَلَىٰ عَيْنِىٓ ﴿٣٩﴾

**《39》 (എന്നുവെച്ചാൽ) 'നീ അവനെ പെട്ടിയിലിട്ടു നദിയിൽ ഇട്ടേക്കുക:-**

**എന്നിട്ട്, നദി അവനെ കരയിലിട്ടുകൊള്ളട്ടെ- എനിക്ക് ശത്രുവും, അവന് ശത്രുവുമായുള്ള ഒരാൾ അവനെ എടുത്തുകൊള്ളും.' എന്ന്.**

**എന്റെ പക്കൽ നിന്നുള്ള ഒരു സ്നേഹം നിന്റെ മേൽ ഞാൻ ഇട്ടുതരികയും ചെയ്തു: എന്റെ നോട്ടത്തിലായി, നിന്നെ (വളർത്തി) ഉണ്ടാക്കുവാൻ വേണ്ടിയുമാണ് (അതെല്ലാം).**

---

《36》 قَالَ അവൻ പറഞ്ഞു قَدْ أُوتِيتَ തീർച്ചയായും നിനക്ക് നൽകപ്പെട്ടിരിക്കുന്നു سُؤْلَكَ നീ ചോദിച്ചത്, നിന്റെ ചോദ്യം يَا مُوسَى ഹേ മൂസാ 《37》 وَلَقَدْ مَنَنَّا തീർച്ചയായും നാം അനുഗ്രഹം ചെയ്തിട്ടുണ്ട് عَلَيْكَ നിനക്ക്, നിന്റെ മേൽ مَرَّةً أُخْرَى മറ്റൊരു പ്രാവശ്യം 《38》 إِذْ أَوْحَيْنَا നാം ബോധനം നൽകിയപ്പോൾ, അറിയിച്ചപ്പോൾ إِلَى أُمِّكَ നിന്റെ മാതാവിന് (ഉമ്മക്ക്) مَا يُوحَى ബോധനം നൽകപ്പെടേണ്ടത് 《39》 أَنِ اقْذِفِيهِ നീ അവനെ

ഇട്ടേക്കണമെന്ന് فِي ٱلتَّابُوتِ പെട്ടിയിൽ فَٱقْذِفِيهِ എന്നിട്ട് അതിനെ (അവനെ) ഇട്ടേക്കുക ٱلْيَمُّ നദിയിൽ, സമുദ്രത്തിൽ (ജലാശയത്തിൽ) فَلْيُلْقِهِ എന്നിട്ട് ഇട്ടുകൊള്ളട്ടെ ٱلْيَمُّ നദി, സമുദ്രം بِٱلسَّاحِلِ കരയിൽ, തീരത്ത് يَأْخُذْهُ അവനെ എടുത്തുകൊള്ളും عَدُوٌّ لِّي എനിക്കുള്ള ഒരു ശത്രു وَعَدُوٌّ لَّهُ അവനും ശത്രു (വായ) وَأَلْقَيْتُ ഞാൻ ഇടുകയും ചെയ്തു (നൽകി) عَلَيْكَ നിനക്ക്, നിന്റെമേൽ مَحَبَّةً ഒരു സ്നേഹം مِّنِّي എന്റെ പക്കൽ നിന്നുള്ള وَلِتُصْنَعَ നീ വളർത്തിയുണ്ടാക്കപ്പെടുവാനും, നിന്നെ പരിപാലിച്ചു കൊണ്ടുവരുവാനും عَلَىٰ عَيْنِي എന്റെ ദൃഷ്ടിയിൽ, എന്റെ നോട്ടത്തിൽ (പ്രത്യേക പരിഗണനയിൽ)

---

യൂസുഫ് നബി (അ) ഈജിപ്തിലെ (മിസ്റിലെ) ഭരണകർത്താവായ സംഭവം പ്രസിദ്ധമാണ്. സൂറത്ത് യൂസുഫിൽ ഇതിനെപ്പറ്റി സവിസ്തരം വിവരിച്ചിട്ടുണ്ട്. അതോടുകൂടി അദ്ദേഹത്തിന്റെ മാതാപിതാക്കളും സഹോദരൻമാരും-അഥവാ യഅ്ക്വൂബ് നബി(അ)യും കുടുംബവും- ഈജിപ്തിൽവന്നു താമസമാക്കിയിരുന്നു. യഅ്ക്വൂബ്നബി(അ) ക്ക് ഇസ്റാഈൽ എന്നും പേരുണ്ടെന്നും, അദ്ദേഹത്തിന്റെ പന്ത്രണ്ട് മക്കൾ വഴിക്കുള്ള സന്താന പരമ്പരകൾക്കാണ് ഇസ്റാഈൽ വർഗം (بنو اسرائيل) എന്നു പറഞ്ഞുവരുന്നതെന്നും മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇസ്റാഈല്യർ ക്രമേണ ഈജിപ്തിൽ പെരുകിപ്പെരുകി വന്നു. കാലക്രമത്തിൽ അവരുടെ പൂർവകാല പ്രശസ്തിയും, പ്രതാപവും നശിച്ചുപോയി. കിബ്ത്വി *(*)* വർഗക്കാരായ ഫിർഔൻ രാജാക്കളുടെ **(**)** ഭരണത്തിൽ ഇസ്റാഈല്യർ അങ്ങേഅറ്റം മർദ്ദിക്കപ്പെട്ടുവന്നു. അടിമകളെപ്പോലെയുമല്ല, ആടുമാടുകളെക്കാൾ താണവർഗമായിട്ടാണ് കൊപ്തികൾ അവരെ ഗണിച്ചുവന്നത്. ഇസ്റാഈല്യരുടെ സംഖ്യാവർധനവും ശക്തിയും നശിപ്പിക്കുവാനായി അവരിൽ ജനിക്കുന്ന ആൺകുട്ടികളെ കൊന്നുകളയുവാൻ ഒരു രാജാവ് കൽപന പാസ്സാക്കിയിരുന്നു. ഇക്കാലത്താണ് മൂസാ നബി (അ) നബിയുടെ ജനനമുണ്ടായത്.

മാതാവ് തന്റെ ഓമനസന്താനത്തെ സംബന്ധിച്ചു അതിയായി ഭയപ്പെട്ടിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. ഈ അവസരത്തിൽ അല്ലാഹു അവർക്ക് മേൽപറഞ്ഞ പ്രകാരം തോന്നിപ്പിച്ചു. അവർ കുട്ടിയെ ഒരു പെട്ടിയിലാക്കി നൈൽ നദിയിലിട്ടു. ഫിർഔന്റെ കൊട്ടാരത്തിനരികിലൂടെ ഒഴുകിപ്പോയിക്കൊണ്ടിരിക്കുന്ന ആ നദി അത് കരക്കിട്ടു. ആരോ കണ്ടു പെട്ടിയെടുത്തു. അങ്ങിനെ, മൂസാ (അ) രക്ഷപ്പെട്ടു. ഭാവിയിൽ തങ്ങളുടെ രാജത്വവും പ്രതാപവുമെല്ലാം നഷ്ടപ്പെടുവാനും, തീരാദുഃഖത്തിനും ഈ കുട്ടി കാരണമാകുമെന്ന് അന്ന് അവർ എങ്ങിനെ അറിയുവാനാണ്!

ആരുടേതെന്നറിയപ്പെടാത്ത ആ സുന്ദര ശിശുവിനെ കൊട്ടാരമേൽനോട്ടത്തിൽ-രാജകീയ ലാളനയോട്കൂടി- വളർത്തപ്പെട്ടുവന്നു. കുട്ടിക്ക് മുലകൊടുപ്പാൻ അമ്മമാരെ നിശ്ചയിക്കുവാൻ നോക്കുമ്പോൾ, കുട്ടി ആരുടെയും മുല കുടിക്കുന്നില്ല. ആർക്കും ഊഹിക്കുവാൻ കഴിയാത്തവിധം, അപ്പോൾ മൂസാ നബി(അ)ക്ക് മറ്റൊരു അനുഗ്രഹവും കൂടി ലഭിച്ചതായി അല്ലാഹു തുടർന്ന് ഓർമപ്പെടുത്തുന്നു:-

---

***(*) കിബ്ത്വി എന്ന കൊപ്തി (Coptic) വർഗം ഈജിപ്തിലെ പൂർവ്വനിവാസികളായിരുന്നു.***

***(**) അക്കാലത്ത് ഈജിപ്ത് ഭരിച്ചിരുന്ന രാജാക്കൾ ഫിർഔൻ, അഥവാ 'ഫറവോൻ' (Pharaon - فِرعَون) എന്ന പേരിൽ അറിയപ്പെടുന്നു.***

إِذۡ تَمۡشِيٓ أُخۡتُكَ فَتَقُولُ هَلۡ أَدُلُّكُمۡ عَلَىٰ مَن يَكۡفُلُهُۥۖ

《40》 നിന്റെ സഹോദരി നടന്നുവരികയും, എന്നിട്ട്; 'ഇവനെ ഏറ്റെടുക്കത്തക്ക ഒരാളെക്കുറിച്ച് ഞാൻ നിങ്ങൾക്ക് അറിയിച്ചു തരട്ടയോ?' എന്ന് പറയുകയും ചെയ്ത സന്ദർഭം (ഓർക്കുക)!

فَرَجَعۡنَٰكَ إِلَىٰٓ أُمِّكَ كَيۡ تَقَرَّ عَيۡنُهَا وَلَا تَحۡزَنَۚ

അങ്ങനെ, നിന്റെ മാതാവിങ്കലേക്ക്-അവൾ കണ്ണ് കുളുർക്കുവാനും, വ്യസനിക്കാതിരിക്കുവാനും വേണ്ടി- നിന്നെ നാം മടക്കിക്കൊണ്ടുവന്നു.

وَقَتَلۡتَ نَفۡسًا فَنَجَّيۡنَٰكَ مِنَ ٱلۡغَمِّ وَفَتَنَّٰكَ فُتُونًاۚ

നീ ഒരാളെ കൊല്ലുകയുണ്ടായി; എന്നിട്ട്; (ആ) ദുഃഖത്തിൽ നിന്ന് നിന്നെ നാം രക്ഷപ്പെടുത്തി; പല (വിധ) പരീക്ഷണങ്ങളും നിന്നെ നാം പരീക്ഷിക്കുകയും ചെയ്തു;

فَلَبِثۡتَ سِنِينَ فِيٓ أَهۡلِ مَدۡيَنَ ثُمَّ جِئۡتَ عَلَىٰ قَدَرٖ يَٰمُوسَىٰ ﴿٤٠﴾

അങ്ങനെ നീ മദ്‌യൻകാരുടെ കൂട്ടത്തിൽ കുറേ കൊല്ലങ്ങൾ താമസിച്ചു; പിന്നെ, ഒരു നിശ്ചയ പ്രകാരം നീ (ഇതാ) വന്നിരിക്കുന്നു-ഹേ, മൂസാ!

وَٱصۡطَنَعۡتُكَ لِنَفۡسِي ﴿٤١﴾

《41》 എന്റെ സ്വന്തം കാര്യത്തിന് [ദൗത്യത്തിന്] വേണ്ടി ഞാൻ നിന്നെ തിരഞ്ഞെടുത്തുണ്ടാക്കിയിരിക്കുകയാണ്.'

---

《40》 إِذۡتَمۡشِي നടന്നുവരുന്ന സന്ദർഭം أُخۡتُكَ നിന്റെ സഹോദരി فَتَقُولُ എന്നിട്ടു അവൾ പറയുന്നു هَلۡ أَدُلُّكُمۡ നിങ്ങൾക്ക് ഞാൻ അറിയിച്ചു തരട്ടെയോ عَلَىٰ مَنۡ ഒരാളെ പ്പറ്റി يَكۡفُلُهُۥ അവനെ ഏറ്റെടുക്കുന്ന فَرَجَعۡنَٰكَ അങ്ങനെ നിന്നെ നാം മടക്കി إِلَىٰٓ أُمِّكَ നിന്റെ മാതാവിങ്കലേക്ക്, ഉമ്മയിലേക്ക് كَيۡ تَقَرَّ കുളുർക്കുവാൻ (സന്തോഷത്താൽ) عَيۡنُهَا അവളുടെ കണ്ണ് وَلَا تَحۡزَنَ അവൾ വ്യസനിക്കാതിരിക്കുവാനും وَقَتَلۡتَ നീ കൊല്ലുകയും ചെയ്തു نَفۡسًا ഒരാളെ, ഒരു ദേഹത്തെ فَنَجَّيۡنَٰكَ എന്നിട്ട് നിന്നെ നാം രക്ഷപ്പെടുത്തി مِنَ ٱلۡغَمِّ ദുഃഖത്തിൽ നിന്ന് وَفَتَنَّٰكَ നിന്നെ നാം പരീക്ഷണം നടത്തുകയും ചെയ്തു فُتُونًا പല പരീക്ഷണങ്ങൾ فَلَبِثۡتَ അങ്ങനെ നീ താമസിച്ചു سِنِينَ കുറേ കൊല്ലങ്ങൾ فِيٓ أَهۡلِ مَدۡيَنَ മദ്‌യൻകാരിൽ (അവരുടെ കൂട്ടത്തിൽ) ثُمَّ جِئۡتَ പിന്നെ നീ വന്നു عَلَىٰ قَدَرٖ

ഒരു നിശ്ചയപ്രകാരം, കണക്കനുസരിച്ച്, യോഗ്യതയോടെ يَامُوسَى ഹേ, മൂസാ ﴾41﴿ وَاصْطَنَعْتُكَ നിന്നെ നാം തിരഞ്ഞെടുത്തുണ്ടാക്കുകയും ചെയ്തു (പ്രത്യേക പരിഗണനയോടെ വളർത്തി) لِنَفْسِي എനിക്ക് സ്വന്തമായി, എന്റെ സ്വന്തം കാര്യത്തിന്

---

നദിയിലെറിഞ്ഞ തന്റെ കുഞ്ഞിന്റെ സ്ഥിതി അന്വേഷിക്കുവാൻ മാതാവ് കഴിയുന്ന ശ്രമം ചെയ്തിരിക്കുമല്ലോ. അവർ കുട്ടിയുടെ സഹോദരിയെ അതിന് ഏർപ്പാട് ചെയ്തു. സഹോദരിയാകട്ടെ, അതും അതിലധികവും നിർവ്വഹിച്ചു; കുട്ടി ആരുടെയും മുല സ്വീകരിക്കാതിരിക്കുന്ന തക്കം നോക്കി, കുട്ടിയെ നല്ലവണ്ണം വളർത്തുവാൻ പറ്റിയ ആളെ താൻ കൊടുക്കാമെന്നറിയിച്ചു. അങ്ങിനെ, ആ 'കൊട്ടാരക്കുഞ്ഞി'നെ സ്വ മാതാവിന്തന്നെ വളർത്തുവാൻ അല്ലാഹു അവസരം നൽകി.

മൂസാ(അ) ഒരു യുവാവായിരുന്ന കാലത്ത് ഒരു സംഭവമുണ്ടായി; ഒരു ക്വിബ്ത്വിയും, ഒരു ഇസ്റാഈലിയും തമ്മിൽ നടന്ന ശണ്ഠയിൽ, ഇസ്റാഈലിയുടെ അപേക്ഷപ്രകാരം അദ്ദേഹം ഇടപെടുകയും, ക്വിബ്ത്വിയെ ഒരടികൊടുക്കുകയും ചെയ്തു. അതിൽ അവന്റെ കഥ കഴിഞ്ഞു. ഈ സംഭവം നടന്നത് പരസ്യമായ നിലക്കല്ലായിരുന്നു. പക്ഷേ, അതേ ഇസ്റാഈലിയുടെ കാരണമായിതന്നെ രഹസ്യം പുറത്തായി. ജനങ്ങൾക്കിടയിൽ അത് ഒരു സംസാരവിഷയമായി. മൂസാ നബി(അ)യെ കൊലപ്പെടുത്തുവാൻ ഗൂഢാലോചന നടക്കുന്നുണ്ടെന്ന് അദ്ദേഹത്തിന് അറിവ് കിട്ടി. ഇതിനെത്തുടർന്ന് അദ്ദേഹം നാട് വിട്ടു. വളരെ അധികം ക്ലേശങ്ങൾ അനുഭവിച്ചുകൊണ്ട് ഫലസ്തീനിൽ ശുഐബ് (**شعيب**) നബി(അ)യുടെ രാജ്യമായ മദ്‌യനിൽ എത്തി. *(*)* അവിടെ ഒരു മാന്യവൃദ്ധന്റെ വീട്ടിൽ താമസമാക്കി. എട്ടോ പത്തോ കൊല്ലം തന്റെ ആടുകളെ മേച്ചുകൊടുക്കണമെന്ന നിശ്ചയത്തോടുകൂടി അദ്ദേഹം തന്റെ ഒരു മകളെ മൂസാ നബി(അ)ക്ക് വിവാഹം ചെയ്ത്കൊടുത്തു. കരാർ പൂർത്തിയാക്കിയശേഷം അദ്ദേഹം ഭാര്യാസമേതം സ്വരാജ്യത്തേക്ക് തിരിച്ചു. ഈ യാത്രയിലാണ് അദ്ദേഹത്തിന് പ്രവാചകത്വം ലഭിച്ചതും, മേൽ പ്രസ്താവിച്ച സംഭവങ്ങൾ നടന്നതും. നാട്ടിലേക്ക് മടങ്ങിപ്പോകും മുമ്പ് ഹോറേബ് (**حورب**) വനാന്തരത്തിൽ ആടുകളെ മേച്ചുകൊണ്ടിരിക്കുമ്പോൾ അഗ്നിദർശനം ഉണ്ടായെന്നാണ് (പുറപ്പാട്: 3-ൽ 1-3) തൗറാത്തിൽ കാണുന്നത്. ... മേൽ സൂചിപ്പിച്ച സംഭവങ്ങളെപ്പറ്റി കൂടുതൽ വിസ്തീർണത്തോടെ സൂറ: ക്വസ്വസ്വിലും മറ്റുമായി താഴെ സൂറത്തുകളിൽ വിവരിക്കുന്നതാണ്.

ഇങ്ങിനെയുള്ള പല പരീക്ഷണങ്ങൾ മുഖേന മൂസാ നബി(അ)ക്ക് തഴക്കവും, പഴക്കവും, കാര്യക്ഷമതയും സിദ്ധിച്ചു. യുക്തമായ പ്രായവും എത്തി. ഈ അവസരത്തിലാണ് അദ്ദേഹത്തെ നബിയായും, റസൂലായും നിശ്ചയിക്കുവാനുള്ള അല്ലാഹുവിന്റെ നിശ്ചയം അവൻ നടപ്പിൽ വരുത്തുന്നത്. അങ്ങനെ, സമയംകൊണ്ടും, പരിതഃസ്ഥിതി കൊണ്ടും അനുയോജ്യമായ ഒരു അവസരത്തിൽ ആ അസാധാരണമായ തീ- ആ ദിവ്യവെളിച്ചം-അദ്ദേഹത്തെ മാടിവിളിച്ചു. അല്ലാഹുവിന്റെ മുൻകൂട്ടിയുള്ള ആ തീരുമാനം നടപ്പിലാക്കുന്നതിന്വേണ്ടി തന്നെയാണ് അദ്ദേഹത്തെ ഇങ്ങിനെയെല്ലാം പരിപാലിച്ചു വളർത്തിക്കൊണ്ടുവന്നതും. ഇതാണ്, 40-ാം വചനത്തിന്റെ അന്ത്യഭാഗവും 41-ാം വചനവും ചൂണ്ടിക്കാട്ടുന്നത്.

---

*(*)പടം 4 നോക്കുക.*

ഈ രണ്ട് മൂന്ന് ആയത്തുകളിലായി, അല്ലാഹു മൂസാ നബി(അ)ക്ക് ചെയ്തുകൊടുത്ത എട്ട് അനുഗ്രഹങ്ങൾ ചൂണ്ടിക്കാട്ടിയിരിക്കുന്നു: 1) പെട്ടിയിലാക്കി നദിയിലിടുവാൻ മാതാവിന് തോന്നിച്ചത്. (2) അല്ലാഹുവിന്റെ പ്രത്യേക സ്നേഹം നൽകിയത്. 3) പ്രത്യേക പരിഗണനയിൽ വളർത്തിയത്. 4) മാതാവിലേക്ക് തിരിച്ചുകൊടുത്തത്. 5) കൊലയിൽ നിന്ന് രക്ഷപ്പെടുത്തിയത്. 6) പരീക്ഷണങ്ങളിൽ ശുഭപര്യവസാനം ലഭിച്ചത്. 7) മദ്‌യനിൽ അഭയം നൽകി സുഖവാസ സൗകര്യം കൊടുത്തത്. 8) അല്ലാഹുവിന്റെ അനുഗ്രഹം കൊണ്ട് മാത്രം സിദ്ധിക്കുന്നതും, മനുഷ്യന്റെ യോഗ്യത കൊണ്ടോ, പക്വത കൊണ്ടോ, ഒന്നും സിദ്ധിക്കാത്തതുമായ ആ മഹാഭാഗ്യം- പ്രവാചകത്വത്തിന്റെയും ദൗത്യത്തിന്റെയും ('നുബുവ്വത്തി'ന്റെയും, 'രിസാലത്തിന്റെ' യും) സ്ഥാനം നൽകിയത്.

മൂസാ നബി(അ)ക്ക് അദ്ദേഹത്തിന്റെ കൃത്യങ്ങളും, ചുമതലകളും വിവരിച്ചുകൊടുക്കുകയും ഉപദേശങ്ങൾ നൽകുകയും ചെയ്തുകൊണ്ട് അല്ലാഹു പറയുന്നു:-

ٱذْهَبْ أَنتَ وَأَخُوكَ بِـَٔايَـٰتِى

**﴾42﴿ 'നീയും, നിന്റെ സഹോദരനും എന്റെ ദൃഷ്ടാന്തങ്ങളുമായി പോകുക:**

وَلَا تَنِيَا فِى ذِكْرِى ﴿٤٢﴾

**എന്നെ സ്മരിക്കുന്നതിൽ നിങ്ങൾ അമാന്തിക്കരുത്.**

ٱذْهَبَآ إِلَىٰ فِرْعَوْنَ إِنَّهُۥ طَغَىٰ ﴿٤٣﴾

**﴾43﴿ നിങ്ങൾ രണ്ടുപേരും ഫിർഔന്റെ അടുക്കലേക്ക് പോയിക്കൊള്ളുക; നിശ്ചയമായും അവൻ അതിക്രമിയായിരിക്കുന്നു;**

فَقُولَا لَهُۥ قَوْلًا لَّيِّنًا لَّعَلَّهُۥ يَتَذَكَّرُ أَوْ يَخْشَىٰ ﴿٤٤﴾

**﴾44﴿ എന്നിട്ട്, നിങ്ങൾ അവനോട് സൗമ്യമായ വാക്ക് പറയുക; അവൻ ഉപദേശം സ്വീകരിക്കുകയോ, അല്ലാത്ത പക്ഷം ഭയപ്പെടുകയോ, ചെയ്തേക്കാം.'**

قَالَا رَبَّنَآ إِنَّنَا نَخَافُ أَن يَفْرُطَ عَلَيْنَآ أَوْ أَن يَطْغَىٰ ﴿٤٥﴾

**﴾45﴿ അവർ പറഞ്ഞു: 'ഞങ്ങളുടെ റബ്ബേ! അവൻ ഞങ്ങളുടെ മേൽ അവിവേകം പ്രവർത്തിക്കുകയോ, അതിക്രമിക്കുകയോ ചെയ്തുകളയുമെന്ന് ഞങ്ങൾ ഭയപ്പെടുന്നു.'**

قَالَ لَا تَخَافَآ ۖ إِنَّنِى مَعَكُمَآ أَسْمَعُ وَأَرَىٰ ﴿٤٦﴾

**﴾46﴿ അവൻ [അല്ലാഹു] പറഞ്ഞു: 'നിങ്ങൾ പേടിക്കേണ്ട! നിശ്ചയമായും ഞാൻ നിങ്ങളുടെ കൂടെയുണ്ട്;- ഞാൻ കേൾക്കുകയും, കാണുകയും ചെയ്യും.'**

﴾42﴿ اذْهَبْ നീ പോകുക أَنتَ നീ وَأَخُوكَ നിന്റെ സഹോദരനും بِآيَاتِي എന്റെ ദൃഷ്ടാന്തങ്ങളും കൊണ്ട് وَلَا تَنِيَا നിങ്ങൾ രണ്ടാളും അമാന്തിക്കരുത്, പിന്നോക്കമാകരുത് فِي ذِكْرِي എന്നെ സ്മരിക്കുന്നതിൽ, ഓർക്കുന്നതിൽ ﴾43﴿ اذْهَبَا രണ്ടാളും പോകുക إِلَىٰ فِرْعَوْنَ ഫിർഔന്റെ അടുക്കലേക്ക്, إِنَّهُ നിശ്ചയമായും അവൻ طَغَىٰ അതിക്രമിയായി, അതിരുവിട്ടിരിക്കുന്നു. ﴾44﴿ فَقُولَا എന്നിട്ട് നിങ്ങൾ പറയുവിൻ لَهُ അവനോട് قَوْلًا لَّيِّنًا സൗമ്യമുള്ള (മയമുള്ള) വാക്ക് لَّعَلَّهُ അവൻ ആയേക്കാം يَتَذَكَّرُ ചിന്തിക്കും, ഉപദേശം സ്വീകരിക്കും أَوْ يَخْشَىٰ അല്ലെങ്കിൽ പേടിക്കും (പേടിച്ചേക്കാം) ﴾45﴿ قَالَا അവർ (രണ്ടാളും) പറഞ്ഞു رَبَّنَا ഞങ്ങളുടെ റബ്ബേ إِنَّنَا നിശ്ചയമായും ഞങ്ങൾ نَخَافُ ഞങ്ങൾ ഭയപ്പെടുന്നു أَن يَفْرُطَ അവൻ അവിവേകം ചെയ്യുന്നത്, അതിര് കവിയുന്നത് عَلَيْنَا ഞങ്ങളുടെ മേൽ, ഞങ്ങളോട് أَوْ أَن يَطْغَىٰ അല്ലെങ്കിൽ അതിക്രമം പ്രവർത്തിക്കുന്നത് ﴾46﴿ قَالَ അവൻ പറഞ്ഞു لَا تَخَافَا നിങ്ങൾ (രണ്ടാളും) ഭയപ്പെടേണ്ട إِنَّنِي നിശ്ചയമായും ഞാൻ مَعَكُمَا നിങ്ങളുടെ കൂടെയുണ്ട് أَسْمَعُ ഞാൻ കേൾക്കും وَأَرَىٰ ഞാൻ കാണുകയും ചെയ്യും.

---

43 മുതൽ 46 വരെ വചനങ്ങളിലെ വാചകങ്ങൾ നോക്കുമ്പോൾ മൂസാ നബി(അ) ഒന്നിച്ച് ഹാറൂൻ നബി(അ)യും ഉള്ളതായി തോന്നിപ്പോകുന്നു. മൂസാ നബി(അ)യെ കാണുവാൻ വേണ്ടി സഹോദരൻ ഈജിപ്തിൽ നിന്ന്‌വരുന്നുണ്ടായിരുന്നുവെന്നും, അവർ വഴിയിൽവെച്ച് ഒരുമിച്ചു കൂടുകയുണ്ടായിട്ടുണ്ടെന്നും ബൈബ്ളും (പുറപ്പാട്: 4-ൽ 14;27) പറഞ്ഞുകാണുന്നു. അതുകൊണ്ടായിരിക്കും, മേൽവചനങ്ങളിൽ രണ്ടാളെയും അഭിമുഖീകരിച്ചുകാണുന്നത്. ഒരു പക്ഷേ, ഈ കൽപനകൾ മൂസാ നബി(അ)ക്ക് സീനാ പർവ്വതത്തിൽ വെച്ചുണ്ടായ ഒന്നാമത്തെ ദിവ്യസംഭാഷണത്തിലായിരുന്നില്ലെന്നും വരാം. الله اعلم മൂസാ (അ) ഈജിപ്ത് വിട്ടപ്പോഴുണ്ടായിരുന്ന രാജാവായ ഫിർഔൻ മരണപ്പെട്ടുപോയിട്ടുണ്ടെന്നും, ഇപ്പോൾ വേറെ ഫിർഔനാണ് നിലവിലുള്ളതെന്നും പുറപ്പാട് പുസ്തകത്തിൽ (4 ൽ 19) പ്രസ്താവിക്കുന്നു.

പ്രബോധന മാർഗത്തിൽ സ്വീകരിക്കപ്പെടേണ്ടുന്ന ഒരു പ്രധാന നയമാണ് 44-ാം വചനത്തിൽ അല്ലാഹു മൂസാ നബി(അ)യോടും ഹാറൂൻ നബി(അ)യോടും ഉപദേശിക്കുന്നത്. അതെ, സംസാരിക്കുന്നതും ഉപദേശിക്കുന്നതുമെല്ലാം സൗമ്യമായിക്കൊണ്ടാവണം എന്ന്. എത്ര അർത്ഥവത്തായ ഉപദേശം?! ഫിർഔനെയും, അവന്റെ പര്യവസാനത്തെയും കുറിച്ച് അല്ലാഹുവിന് നല്ലപോലെ അറിയാം. എങ്കിലും, അവർ നിരാശാഭരിതരാകാതെ ഇരിക്കുവാനായിരിക്കും 'അവൻ ഉപദേശം സ്വീകരിക്കുകയോ, അല്ലെങ്കിൽ ഭയപ്പെടുകയോ ചെയ്തേക്കാം' എന്നു പറഞ്ഞത്. ഫിർഔൻ ഉപദേശം സ്വീകരിക്കുകയുണ്ടായില്ലെങ്കിലും, ഭയപ്പെട്ടുപോയിട്ടുണ്ടെന്ന കാര്യം തീർച്ചയാണല്ലോ. ഫിർഔനെപ്പറ്റി ഏറെക്കുറെ പരിചയമുള്ള ആ പ്രവാചകൻമാർ, അവൻ അവിവേകമോ, അതിക്രമമോ നടത്തിയേക്കുമെന്ന് ഭയം പ്രകടിപ്പിച്ചതിൽ ആശ്ചര്യമില്ല. അതിന് മറുപടിയായി: 'ഞാൻ നിങ്ങളുടെ കൂടെയുണ്ട്, ഞാൻ എല്ലാം കേൾക്കുകയും കാണുകയും ചെയ്യുന്നതാണ്' എന്ന് അല്ലാഹു അവരോട് പറഞ്ഞു. ഇതിൽപരം ആശ്വാസപ്രദമായി മറ്റെന്താണ് അവർക്ക് ലഭിക്കുവാനുള്ളത്?! അല്ലാഹു പറയുന്നു:-

فَأْتِيَاهُ فَقُولَآ إِنَّا رَسُولَا رَبِّكَ فَأَرْسِلْ مَعَنَا بَنِيٓ إِسْرَٰٓءِيلَ وَلَا تُعَذِّبْهُمْ ۖ

《47》 എന്നി, നിങ്ങള്‍ അവന്റെ അടുക്കല്‍ ചെന്നിട്ടു പറയണം; 'ഞങ്ങള്‍ നിന്റെ റബ്ബിന്റെ ദൂതന്‍മാരാണ്; അതുകൊണ്ട് ഇസ്‌റാഈല്‍ സന്തതികളെ നീ ഞങ്ങളുടെ കൂടെ വിട്ടയച്ചുതരണം; നീ അവരെ യാതന ഏല്പിക്കരുത്:-

قَدْ جِئْنَٰكَ بِـَٔايَةٍ مِّن رَّبِّكَ ۖ

നിന്റെ റബ്ബിന്റെ പക്കല്‍ നിന്നുള്ള ദൃഷ്ടാന്തവും കൊണ്ടത്രെ ഞങ്ങള്‍ നിന്റെ അടുക്കല്‍ വന്നിട്ടുള്ളത്.

وَٱلسَّلَٰمُ عَلَىٰ مَنِ ٱتَّبَعَ ٱلْهُدَىٰٓ ﴿٤٧﴾

സമാധാനശാന്തി [രക്ഷ], സന്‍മാര്‍ഗത്തെ പിന്‍തുടര്‍ന്നവര്‍ക്കായിരിക്കും.

إِنَّا قَدْ أُوحِىَ إِلَيْنَآ أَنَّ ٱلْعَذَابَ عَلَىٰ مَن كَذَّبَ وَتَوَلَّىٰ ﴿٤٨﴾

《48》 നിശ്ചയമായും ഞങ്ങള്‍ക്ക് 'വഹ്‌യ്' [ബോധനം] നല്‍കപ്പെട്ടിരിക്കുന്നു; വ്യാജമാക്കി പിന്‍മാറിക്കളയുന്നവര്‍ക്കാണ് ശിക്ഷയുള്ളതെന്ന്.

---

《47》 فَأْتِيَاهُ എന്നി നിങ്ങള്‍ അവന്റെ അടുക്കല്‍ ചെല്ലുക فَقُولَا എന്നിട്ട് നിങ്ങള്‍ പറയുക إِنَّا നിശ്ചയമായും ഞങ്ങള്‍ رَسُولَا رَبِّكَ നിന്റെ റബ്ബിന്റെ (രണ്ട്) ദൂതന്‍മാരാണ് فَأَرْسِلْ അതുകൊണ്ട് വിട്ടയക്കണം, അയക്കുക مَعَنَا ഞങ്ങളുടെ കൂടെ بَنِي إِسْرَائِيلَ ഇസ്‌റാഈല്‍ സന്തതികളെ وَلَا تُعَذِّبْهُمْ നീ അവരെ ശിക്ഷിക്കരുത്, യാതന അനുഭവിപ്പിക്കരുത് قَدْ جِئْنَاكَ നിശ്ചയമായും ഞങ്ങള്‍ നിന്റെ അടുക്കല്‍ വന്നിരിക്കുന്നു بِآيَةٍ ദൃഷ്ടാന്തവുംകൊണ്ട് مِنْ رَبِّكَ നിന്റെ റബ്ബിന്റെ പക്കല്‍ നിന്ന് وَالسَّلَامُ ശാന്തി, സമാധാനം, രക്ഷ عَلَى مَنِ اتَّبَعَ പിന്‍തുടര്‍ന്നവര്‍ക്കാണ് الْهُدَى സന്‍മാര്‍ഗം 《48》 إِنَّا നിശ്ചയമായും ഞങ്ങള്‍ قَدْ أُوحِيَ വഹ്‌യ് നല്‍കപ്പെട്ടിട്ടുണ്ട്, ബോധനം നല്‍കപ്പെട്ടിട്ടുണ്ട് إِلَيْنَا ഞങ്ങള്‍ക്ക് أَنَّ الْعَذَابَ നിശ്ചയമായും ശിക്ഷ عَلَى مَنْ كَذَّبَ കളവാക്കിയവര്‍ക്കാണ് وَتَوَلَّى പിന്‍മാറുകയും ചെയ്തു.

---

മൂസാ നബി(അ)യുടെ നിയമനലക്ഷ്യങ്ങളില്‍ ഒരു പ്രധാന കാര്യമായിരുന്നു, ഇസ്‌റാഈല്‍ വര്‍ഗത്തെ ക്വിബ്ത്തികളുടെ അടിമത്തത്തില്‍ നിന്നും, മര്‍ദ്ദനങ്ങളില്‍ നിന്നും മോചിപ്പിച്ചു അവരുടെ പൂര്‍വ്വദേശമായ ഫലസ്തീനിലേക്ക് കൊണ്ടുവരല്‍. ഈ മോചന കാര്യത്തെക്കുറിച്ച് അല്ലാഹു പറയുന്നത് ഇപ്രകാരമാകുന്നു:

وَنُرِيدُ أَنْ نَمُنَّ عَلَى الَّذِينَ اسْتُضْعِفُوا فِي الْأَرْضِ وَنَجْعَلَهُمْ أَئِمَّةً وَنَجْعَلَهُمُ الْوَارِثِينَ

സാരം: ഭൂമിയില്‍ ബലഹീനരായി ഗണിക്കപ്പെട്ടിരിക്കുന്നവര്‍ക്ക് അനുഗ്രഹം ചെയ്തു

കൊടുക്കുകയും, അവരെ നേതാക്കൻമാരാക്കുകയും, അവരെ അനന്തരാവകാശികളാക്കുകയും ചെയ്‌വാനാകുന്നു നാം ഉദ്ദേശിക്കുന്നത് (ക്വസ്വസ്-5). അവരുടെ ഇടയിലുണ്ടായിരുന്ന പ്രവാചകൻമാർ അങ്ങിനെ പ്രവചിച്ചിട്ടുമുണ്ടായിരുന്നു. അതുകൊണ്ടാണ് ഫലസ്തീൻ രാജ്യത്തിന് 'വാഗ്ദത്തഭൂമി' *(*)* എന്ന് പറയപ്പെടുന്നത്:

ഗർവ്വിഷ്ഠനായ മഹാരാജാവും, ദൈവത്വവാദിയായ സർവ്വാധിപതിയുമാണ് ഫിർഔൻ. കേവലം സാധാരണക്കാരും, തന്റെ കൊട്ടാരത്തിൻകീഴിൽ വളർന്നു വന്നവരുമായ രണ്ടാളുകൾ ഇത്തരം കാര്യങ്ങൾ തുറന്നു പറഞ്ഞാലുണ്ടോ, അവൻ ചെവിക്കൊള്ളുന്നു? എങ്കിലും, ആ പ്രവാചകൻമാർ സധൈര്യം തങ്ങളുടെ ദൗത്യം നിർവഹിക്കുക തന്നെ ചെയ്തു. 'ഞങ്ങൾ നിന്റെ റബ്ബിന്റെ ദൂതൻമാരാണെന്നും മറ്റും പറഞ്ഞത് ഫിർഔനിന് രസിച്ചില്ല. അവൻ കോപിച്ചു. 'അഹോ! അപ്പോൾ, ഞാനല്ലാതെ നിങ്ങൾക്കൊരു റബ്ബുണ്ടോ? അതാരാണ്- കേൾക്കട്ടെ!' എന്നായി. താനുമായി കൂടുതൽ ബന്ധപ്പെട്ടതും, ദൗത്യത്തിന്റെ നേതാവും മൂസാ നബി(അ)യായത്കൊണ്ട് അവൻ അദ്ദേഹത്തിന്റെ നേരെ തിരിഞ്ഞു.

قَالَ فَمَن رَّبُّكُمَا يَـٰمُوسَىٰ ﴿٤٩﴾

**﴾49﴿ അവൻ ചോദിച്ചു: 'എന്നാൽ നിങ്ങളുടെ (രണ്ടാളുടെയും) റബ്ബ് ആരാകുന്നു-ഹേ, മൂസാ!?'**

قَالَ رَبُّنَا ٱلَّذِىٓ أَعْطَىٰ كُلَّ شَىْءٍ خَلْقَهُۥ ثُمَّ هَدَىٰ ﴿٥٠﴾

**﴾50﴿ അദ്ദേഹം [മൂസാ] പറഞ്ഞു: 'ഞങ്ങളുടെ റബ്ബ്, എല്ലാ വസ്തുവിനും അതതിന്റെ സൃഷ്ടി [പ്രകൃതരൂപം] കൊടുക്കുകയും, അനന്തരം (വേണ്ടുന്ന) മാർഗദർശനം നൽകുകയും ചെയ്തവനാകുന്നു.'**

---

﴾49﴿ قَالَ അവൻ പറഞ്ഞു, ചോദിച്ചു فَمَنْ എന്നാൽ ആരാണ് رَبُّكُمَا നിങ്ങൾ രണ്ടാളുടെ റബ്ബ് يَامُوسَى ഹേ മൂസാ ﴾50﴿ قَالَ അദ്ദേഹം പറഞ്ഞു رَبُّنَا ഞങ്ങളുടെ റബ്ബ് الَّذِي أَعْطَى കൊടുത്തിട്ടുള്ളവനാണ്, നൽകിയവനാണ് كُلَّ شَيْءٍ എല്ലാ വസ്തുവിനും خَلْقَهُ അതിന്റെ സൃഷ്ടി, പ്രകൃതി, പ്രകൃതരൂപം ثُمَّ പിന്നെ, അനന്തരം هَدَى മാർഗദർശനം നൽകി.

---

ഹാ! എത്ര അർത്ഥഗർഭമായ മറുപടി! അതിലെ പദങ്ങളും അക്ഷരങ്ങളും ഒന്ന് എണ്ണിനോക്കുക. എന്നിട്ട് ആ ചെറുവാക്യത്തിന്റെ ഉദ്ദേശ്യ വ്യക്തതയും, അതിലടങ്ങിയ തത്വത്തിന്റെ ഗൗരവവും, വിശാലതയും ചിന്തിച്ചുനോക്കുക! സൃഷ്ടിലോകങ്ങളോളം വലുപ്പവും തൂക്കവും വരുന്ന സാരം! അതിന് മുമ്പിൽ ആരാണ് മുട്ടുകുത്താതിരിക്കുക?! മുട്ടുകുത്താത്തവനുണ്ടെങ്കിൽ, അവൻ ചിന്താശൂന്യനല്ലെങ്കിൽ, മർക്കടമുഷ്ടിക്കാരനായിരിപ്പാനേ തരമുള്ളൂ. അത്കൊണ്ടുതന്നെയാണ് ഈ ഉത്തരം കേട്ടഭാവം നടിക്കാതെ, ഫിർഔൻ (അടുത്ത ആയത്തിൽ കാണുന്നപോലെ) വേഗം ചോദ്യം മാറ്റിക്കളഞ്ഞതും. അവന്നറിയാം: വസ്തുക്കളെ സൃഷ്ടിച്ചതും, അവയുടെ ആകൃതിയും പ്രകൃതിയും നിശ്ച

---

*(*) فلسطين الموعود (The Promised land) പടം 5 നോക്കുക.*

യിച്ചതുമെല്ലാം താനല്ലെന്ന്.

ലോകത്തിലുള്ള നാവുകളെല്ലാം ചേർന്നാലും പ്രസ്തുത ചോദ്യത്തിന്, മൂസാ നബി(അ) നൽകിയതിലും നന്നായ ഒരു ഉത്തരം കൊടുക്കുക സാധ്യമല്ല. ഓരോ സൃഷ്ടിക്കും അതതിന്റെ അസ്തിത്വം നൽകുകയും, ഓരോന്നിന്റെയും ജീവിതത്തിനും നിലനിൽപിനും ജീവിതോദ്ദേശ്യം സഫലമാകുന്നതിനും ആവശ്യമായ മാർഗങ്ങളെല്ലാം തുറന്നുകൊടുക്കുകയും ചെയ്ത ഏക മഹാശക്തി ഏതാകുന്നുവോ അവനാണ് റബ്ബ്; അവനാണ് രക്ഷിതാവ്; എന്നത്രെ മൂസാ (അ) പറയുന്നത്. എന്ന്വെച്ചാൽ; ഓരോ ജീവിക്കും വേണ്ടുന്ന സഹജബോധം, ആന്തരശക്തി, അവയവങ്ങൾ, ഉപകരണങ്ങൾ തുടങ്ങിയതെല്ലാം ഏറ്റക്കുറവ്കൂടാതെ പ്രദാനം ചെയ്ത സ്രഷ്ടാവ്. ഓരോന്നിന്റെയും അവയവങ്ങൾകൊണ്ടുള്ള ആവശ്യങ്ങൾ, ശരീരത്തിൽ അവ ഘടിപ്പിക്കപ്പെട്ടിരിക്കുന്ന രീതി, ഓരോന്നും മറ്റേതുമായുള്ള ബന്ധം, ആദിയായ കാര്യങ്ങൾ ചിന്തിച്ചു നോക്കുമ്പോൾ, നാം ആശ്ചര്യപ്പെടാതിരിക്കുകയില്ല. നമ്മുടെ മൂക്ക് മേല്പോട്ടായിരുന്നുവെങ്കിൽ, കണ്ണുകൾ മുന്നിലും പിന്നിലുമായിരുന്നുവെങ്കിൽ, വിരലുകൾ സമവലുപ്പത്തിലായിരുന്നുവെങ്കിൽ.... അങ്ങിനെ ഓരോന്നിനെക്കുറിച്ചും ഒന്ന് ആലോചിച്ചു നോക്കുക! ഓരോന്നും സർവശക്തനായ ഏക ഇലാഹിന്റെ ദൃഷ്ടാന്തങ്ങളായി നമുക്ക് കാണുവാൻ കഴിയും. മഹാനായ അബ്ദുല്ലാഹിൽയാഫിഈ (اليافعى رح) പറഞ്ഞതെത്ര വാസ്തവം!-

لَهُ كُلُّ ذرات الوَجُودِ شَواهِدٌ     عَلَى أنه البَارِي الإِلهُ المُصَوِّرُ

(രൂപകൽപന ചെയ്തു സൃഷ്ടിച്ച ദൈവം അവൻ (അല്ലാഹു) തന്നെയാണെന്നുള്ളതിന് ലോകത്തുള്ള ഓരോ അണുവും അവന് സാക്ഷികളാകുന്നു)

ഒന്നുകിൽ, ഇതൊന്നും ആലോചിക്കുവാനുള്ള ബുദ്ധിയും ചിന്തയും ഫിർഔനിന് ഉണ്ടായില്ല; അല്ലെങ്കിൽ അവന്റെ അഹങ്കാരവും അധികാരപ്രമത്തതയും കാരണം അവനത് വകവെച്ചില്ല; അതുമല്ലാത്തപക്ഷം, ജനങ്ങൾ മൂസാ നബി(അ)യുടെ മറുപടിയിൽ ആകൃഷ്ടരായിപ്പോകുമെന്ന് അവൻ കരുതി. ഏതായാലും മറുപടിയുടെ വിശദീകരണം അവൻ ആവശ്യപ്പെട്ടില്ല. ചോദ്യം മറ്റൊരു പ്രകാരത്തിൽ കൊണ്ടുവരികയാണ് ചെയ്തത്. മൂസാ നബി(അ)യെ ഈ ചോദ്യത്തിന്റെ മറുപടിയിൽ കുടുക്കിക്കളയാമെന്ന് അവൻ കരുതി.

قَالَ فَمَا بَالُ ٱلْقُرُونِ ٱلْأُولَىٰ ﴿٥١﴾

**﴾51﴿ അവൻ ചോദിച്ചു: '(ശരി) എന്നാൽ, മുൻതലമുറകളുടെ നില എന്താണ്?'**

قَالَ عِلْمُهَا عِندَ رَبِّى فِى كِتَـٰبٍ ۖ لَّا يَضِلُّ رَبِّى وَلَا يَنسَى ﴿٥٢﴾

**﴾52﴿ അദ്ദേഹം പറഞ്ഞു: 'അവയെ സംബന്ധിച്ചുള്ള അറിവ് എന്റെ റബ്ബിന്റെ അടുക്കൽ ഒരു ഗ്രന്ഥത്തിലുണ്ട്;- എന്റെ റബ്ബ് പിഴച്ചുപോകയില്ല. അവൻ മറന്നുപോകയുമില്ല.**

---

﴾51﴿ قَالَ അവൻ പറഞ്ഞു فَمَا എന്നാലെന്താണ് بَالُ الْقُرُونِ തലമുറകളുടെ നില الأُولَى പൂർവ്വികൻമാരായ, മുൻകഴിഞ്ഞ ﴾52﴿ قَالَ അദ്ദേഹം പറഞ്ഞു عِلْمُهَا അവയെ

فِي كِتَابٍ സംബന്ധിച്ച അറിവ്, അവയുടെ വിവരം عِندَ رَبِّي എന്റെ റബ്ബിന്റെ അടുക്കലാണ് ഒരു ഗ്രന്ഥത്തിൽ, ഒരു രേഖയിൽ (രേഖപ്പെട്ടിരിക്കുകയാണ്) لَا يَضِلُّ പിഴച്ചുപോകയില്ല رَبِّي എന്റെ റബ്ബ് وَلَا يَنسَى അവൻ മറക്കുകയുമില്ല

---

നിങ്ങൾ ഇപ്പറയുന്ന ദൈവത്തെക്കുറിച്ച് മുൻകഴിഞ്ഞുപോയ തങ്ങളുടെ പൂർവ്വികൻമാരൊന്നും അറിഞ്ഞിട്ടും വിശ്വസിച്ചിട്ടുമില്ലല്ലോ. അവരെല്ലാം പിഴച്ചവരും തെറ്റിയവരുമാണെന്നാണോ നിങ്ങൾ പറയുന്നത്?' ഇതാണ്, ഫിർഔൻ ചോദിക്കുന്നതിന്റെ സാരം. അന്ധവിശ്വാസങ്ങളെയും, പഴക്കം ചെന്ന ദുരാചാരങ്ങളെയും കുറിച്ച് ആക്ഷേപിക്കുമ്പോൾ, ഇത്തരം ചോദ്യങ്ങൾ ഉൽഭവിക്കുക സാധാരണമാണ്. ഈ അടിസ്ഥാനത്തിൽതന്നെയാണ്, സാധാരണക്കാരായ ആളുകൾ തങ്ങളുടെ മാമൂലുകളെ ന്യായീകരിക്കാറുള്ളതും. ഈ ചോദ്യത്തിന് മൂസാ നബി(അ) നൽകിയ മറുപടിയുടെ സാരം ഇതാണ്; 'അവരെപ്പറ്റി ഞാനെന്ത് പറയും? അവരുടെ എല്ലാ സ്ഥിതിഗതികളും അല്ലാഹുവിന്നറിയാം. അതൊക്കെ അവന്റെ അടുക്കൽ രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. അതനുസരിച്ച് അവരിൽ ഓരോരുത്തർക്കും തക്ക പ്രതിഫലം അവൻ കൊടുത്തുകൊള്ളും. മറവിയോ പിഴവോ അവന് പിണയുകയില്ല. അവരെപ്പറ്റി നിങ്ങൾ അന്വേഷിക്കുന്നതെന്തിനാണ്?.... പ്രവാചകൻമാരുടെ ഉപദേശരീതിയും, തർക്കശാസ്ത്രത്തിന്റെ വാദപ്രതിവാദരീതിയും തമ്മിലുള്ള വ്യത്യാസം നോക്കുക! മൂസാ നബി(അ)യുടെ മറുപടിയിൽ അടങ്ങിയ തത്വം സൂറത്തുൽ ബഖറഃയിൽ അല്ലാഹു ഇങ്ങനെ ആവർത്തിച്ചു പറയുന്നു:-

تِلْكَ أُمَّةٌ قَدْ خَلَتْ لَهَا مَا كَسَبَتْ وَلَكُم مَّا كَسَبْتُمْ وَلَا تُسْأَلُونَ عَمَّا كَانُوا يَعْمَلُونَ - البقرة : ١٣٤

സാരം: അതൊക്കെ കാലം കഴിഞ്ഞുപോയ സമുദായം! അത് സമ്പാദിച്ചത് (പ്രവർത്തിച്ചതിന്റെ ഫലം) അതിന്, നിങ്ങൾ സമ്പാദിച്ചത് നിങ്ങൾക്കും: അവർ പ്രവർത്തിച്ചിരുന്നതിനെപ്പറ്റി നിങ്ങളോട് ചോദിക്കപ്പെടുകയില്ല.

രണ്ടാമത്തെ ചോദ്യോത്തരങ്ങളെക്കാൾ പ്രസക്തമായത് ഒന്നാമത്തെതാണല്ലോ. അതുകൊണ്ട് മൂസാ നബി(അ)യുടെ ആദ്യത്തെ മറുപടിക്ക് അല്ലാഹു ഇങ്ങിനെ വിശദീകരണം നൽകുന്നു:

ٱلَّذِى جَعَلَ لَكُمُ ٱلْأَرْضَ مَهْدًا وَسَلَكَ لَكُمْ فِيهَا سُبُلًا وَأَنزَلَ مِنَ ٱلسَّمَآءِ مَآءً فَأَخْرَجْنَا بِهِۦٓ أَزْوَٰجًا مِّن نَّبَاتٍ شَتَّىٰ ﴿٥٣﴾

**﴾53﴿ ഭൂമിയെ നിങ്ങൾക്ക് തൊട്ടിലാക്കിത്തരികയും അതിൽ നിങ്ങൾക്ക് (പലവിധ) വഴികൾ ഏർപ്പെടുത്തിത്തരികയും, ആകാശത്തുനിന്ന് (മഴ) വെള്ളം ഇറക്കിത്തരികയും ചെയ്തിട്ടുള്ളവനത്രെ (അവൻ).**

**എന്നിട്ട്, അത് മൂലം നാം [അല്ലാഹു] വിഭിന്നങ്ങളായ സസ്യങ്ങളിൽ നിന്നും പല ഇണകൾ [ജാതികൾ] ഉല്പാദിപ്പിച്ചിരിക്കുന്നു.**

كُلُوا۟ وَٱرْعَوْا۟ أَنْعَـٰمَكُمْ ۗ

﴾54﴿ (മനുഷ്യരേ!) നിങ്ങൾ തിന്നുകൊള്ളുക! നിങ്ങളുടെ കന്നുകാലികളെ മേയിക്കുകയും ചെയ്യുക!

إِنَّ فِى ذَٰلِكَ لَـَٔايَـٰتٍ لِّأُو۟لِى ٱلنُّهَىٰ ﴿٥٤﴾

നിശ്ചയമായും, അതിൽ ബുദ്ധിമാന്മാർക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്.

## വിഭാഗം - 3

۞ مِنْهَا خَلَقْنَـٰكُمْ وَفِيهَا نُعِيدُكُمْ وَمِنْهَا نُخْرِجُكُمْ تَارَةً أُخْرَىٰ ﴿٥٥﴾

﴾55﴿ അതിൽ [ഭൂമിയിൽ] നിന്ന് തന്നെ നിങ്ങളെ നാം സൃഷ്ടിച്ചു, അതിൽതന്നെ നിങ്ങളെ നാം മടക്കുന്നു, അതിൽ നിന്ന് തന്നെ മറ്റൊരു പ്രാവശ്യം നിങ്ങളെ നാം പുറത്ത് കൊണ്ടുവരുകയും ചെയ്യും.

---

﴾53﴿ الَّذِي യാതൊരുവൻ جَعَلَ അവൻ ആക്കി لَكُمُ നിങ്ങൾക്ക് الأَرْضَ ഭൂമിയെ مَهْدًا തൊട്ടിൽ, വിരുപ്പ് وَسَلَكَ لَكُمْ നിങ്ങൾക്ക് ഏർപ്പെടുത്തിത്തരുകയും ചെയ്തു فِيهَا അതിൽ سُبُلًا വഴികളെ وَأَنْزَلَ ഇറക്കുകയും ചെയ്തു مِنَ السَّمَاءِ ആകാശത്തുനിന്ന് مَاءً വെള്ളം (മഴ) فَأَخْرَجْنَا എന്നിട്ട് നാം പുറപ്പെടുവിച്ചു بِهِ അതുകൊണ്ട്, അതിനാൽ أَزْوَاجًا പല ഇണകളെ, ഇനങ്ങളെ, ജാതികളെ مِنْ نَبَاتٍ സസ്യങ്ങളിൽ നിന്ന് شَتَّى വിഭിന്നമായ, വിവിധമായ ﴾54﴿ كُلُوا നിങ്ങൾ തിന്നുകൊള്ളുവിൻ وَارْعَوْا മേയ്ക്കുകയും ചെയ്യുവിൻ أَنْعَامَكُمْ നിങ്ങളുടെ കന്നുകാലികളെ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ لِأُولِي النُّهَى ബുദ്ധിമാൻമാർക്ക് ﴾55﴿ مِنْهَا അതിൽനിന്ന് خَلَقْنَاكُمْ നിങ്ങളെ നാം സൃഷ്ടിച്ചു وَفِيهَا അതിൽ തന്നെ نُعِيدُكُمْ നിങ്ങളെ നാം മടക്കുന്നു وَمِنْهَا അതിൽനിന്ന്തന്നെ نُخْرِجُكُمْ നിങ്ങളെ നാം പുറത്തുകൊണ്ടുവരുന്നു (ഉയിർത്തെഴുന്നേൽപിക്കുന്നു) تَارَةً أُخْرَى മറ്റൊരു പ്രാവശ്യം

---

مَهْد (തൊട്ടിൽ) എന്ന പദത്തിന് ശിശുക്കൾക്ക് കിടക്കുവാൻ സൗകര്യപ്പെടുത്തുന്ന 'വിരിപ്പ്' എന്നാണ് സാക്ഷാൽ അർഥം. യഥേഷ്ടം ഇരിക്കുവാനും, കിടക്കുവാനും, നടക്കുവാനും, ജോലി ചെയ്‌വാനുമെല്ലാം ഉതകുന്ന വിധത്തിൽ പാകപ്പെടുത്തിയിരിക്കുന്നുവെന്നാണ് 'ഭൂമിയെ തൊട്ടിലാക്കിത്തന്നു' വെന്ന് പറഞ്ഞതിന്റെ താൽപര്യം. എല്ലാവരും നിത്യവും കണ്ടനുഭവിച്ചുകൊണ്ടിരിക്കുന്നതും, ബുദ്ധിയുള്ളവർക്കെല്ലാം ചിന്തിച്ചറിയാവുന്നതുമായ ചില ദൃഷ്ടാന്തങ്ങളാണ് അല്ലാഹു ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. അല്ലാഹുവിന്റെ അസ്തിത്വത്തിനും, അവനാണ് സ്രഷ്ടാവും, രക്ഷിതാവും, ആരാധ്യനും എന്നതിനും അവ ഓരോന്നും തെളിവുകളാകുന്നു. മനുഷ്യനെ അവൻ മണ്ണിൽ നിന്ന്തന്നെ സൃഷ്ടിച്ചു. മനുഷ്യൻ മരിച്ചുപോകുന്നതും മണ്ണിലേക്ക്തന്നെ. ആദ്യം മണ്ണിൽ നിന്ന് ഉൽപാദിപ്പിച്ച അവന് അതേ മണ്ണിൽ നിന്ന് മനുഷ്യനെ വീണ്ടും ഒന്ന്കൂടി എഴുന്നേൽപിക്കുവാൻ കഴിയുമെന്നുള്ളതിൽ ഒട്ടും സംശയത്തിന് അവകാശമില്ലല്ലോ. അല്ലാഹു ഫിർഔനിന്റെ കഥ തുടരുന്നു:-

وَلَقَدْ أَرَيْنَٰهُ ءَايَٰتِنَا كُلَّهَا فَكَذَّبَ وَأَبَىٰ ﴿٥٦﴾

﴿56﴾ അവന് [ഫിർഔനിന്] നാം നമ്മുടെ ദൃഷ്ടാന്തങ്ങളെല്ലാം തീർച്ചയായും കാണിച്ചുകൊടുത്തു; എന്നിട്ടും, അവൻ വ്യാജമാക്കുകയും വിസമ്മതിക്കുകയും ചെയ്തു.

قَالَ أَجِئْتَنَا لِتُخْرِجَنَا مِنْ أَرْضِنَا بِسِحْرِكَ يَٰمُوسَىٰ ﴿٥٧﴾

﴿57﴾ അവൻ (മൂസായോട്) പറഞ്ഞു: 'ഞങ്ങളുടെ നാട്ടിൽ നിന്ന് നിന്റെ ജാലവിദ്യകൊണ്ട് ഞങ്ങളെ പുറത്താക്കുവാൻ വേണ്ടി, നീ ഞങ്ങളുടെ അടുക്കൽ വന്നിരിക്കുകയാണോ-മൂസാ?!

فَلَنَأْتِيَنَّكَ بِسِحْرٍ مِّثْلِهِۦ فَٱجْعَلْ بَيْنَنَا وَبَيْنَكَ مَوْعِدًا لَّا نُخْلِفُهُۥ نَحْنُ وَلَآ أَنتَ مَكَانًا سُوًى

﴿58﴾ എന്നാൽ, നിശ്ചയമായും ഇതേമാതിരിയുള്ള ജാലവിദ്യ നിന്റെ അടുക്കൽ ഞങ്ങളും കൊണ്ടുവരാം!

ആകയാൽ, ഞങ്ങളുടെയും നിന്റെയും ഇടയ്ക്ക് (മൽസരപ്പരീക്ഷക്കായി) ഒരു നിശ്ചയം ഏർപ്പെടുത്തുക! ഞങ്ങളാകട്ടെ, നീയാകട്ടെ, അത് ലംഘിക്കാവതല്ല-മദ്ധ്യമമായ [ശരിയായ] ഒരു സ്ഥലത്തുവെച്ച് (ആയിരിക്കണം).'

قَالَ مَوْعِدُكُمْ يَوْمُ ٱلزِّينَةِ وَأَن يُحْشَرَ ٱلنَّاسُ ضُحًى ﴿٥٩﴾

﴿59﴾ അദ്ദേഹം പറഞ്ഞു: 'നിങ്ങളോട് നിശ്ചയിക്കുന്നത് ഉൽസവ ദിവസമെന്നും, ഇളയുച്ചസമയത്ത് ജനങ്ങൾ ഒരുമിച്ചു കൂട്ടപ്പെടണമെന്നും ആകുന്നു.'

---

﴿56﴾ وَلَقَدْ തീർച്ചയായും أَرَيْنَاهُ നാം അവന് കാണിച്ചുകൊടുത്തു آيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ كُلَّهَا അതെല്ലാം فَكَذَّبَ എന്നിട്ട് അവർ വ്യാജമാക്കി وَأَبَىٰ അവൻ വിസമ്മതിക്കുകയും ചെയ്തു (കൂട്ടാക്കിയില്ല) ﴿57﴾ قَالَ അവൻ പറഞ്ഞു أَجِئْتَنَا നീ ഞങ്ങളുടെ അടുക്കൽ വന്നിരിക്കുകയാണോ لِتُخْرِجَنَا ഞങ്ങളെ പുറത്താക്കുവാൻ مِنْ أَرْضِنَا ഞങ്ങളുടെ ഭൂമിയിൽ (നാട്ടിൽ) നിന്ന് بِسِحْرِكَ നിന്റെ ജാലവിദ്യകൊണ്ട് يَامُوسَىٰ ഹേ മൂസാ ﴿58﴾ فَلَنَأْتِيَنَّكَ എന്നാൽ നിശ്ചയമായും ഞങ്ങൾ നിനക്ക് കൊണ്ടുവന്നു തരാം بِسِحْرٍ ജാലവിദ്യയെ مِثْلِهِ അതുപോലെയുള്ള فَاجْعَلْ ആകയാൽ നീ ഏർപ്പെടുത്തുക, നിശ്ചയിക്കുക بَيْنَنَا ഞങ്ങൾക്കിടയിൽ وَبَيْنَكَ നിനക്കിടയിലും مَوْعِدًا ഒരു നിശ്ചയം,

കരാർ لَانُخۡلِفُهُۥ ഞങ്ങൾ അത് ലംഘിക്കുകയില്ല. എതിര് നടക്കുകയില്ല نَحۡنُ ഞങ്ങൾ وَلَآأَنتَ നീയും ഇല്ല (ഇരുകൂട്ടരും ലംഘിക്കാത്ത) مَكَانًا ഒരു സ്ഥലത്ത് سوى ശരിയായ, മധ്യമമായ, നിരപ്പായ ﴾59﴿ قَالَ അദ്ദേഹം പറഞ്ഞു مَوۡعِدُكُمۡ നിങ്ങളുടെ (നിങ്ങളുമായുള്ള) നിശ്ചയം يَوۡمُ ٱلزِّينَةِ ഉത്സവദിവസമാണ്, അലങ്കാരത്തിന്റെ ദിവസമാണ് وَأَن يُحۡشَرَ ഒരുമിച്ചുകൂട്ടപ്പെടണമെന്നും, ഒരുമിച്ചുകൂട്ടലും ٱلنَّاسُ മനുഷ്യർ ضُحًى ഇളയുച്ചക്ക്, പൂർവ്വാഹ്ന സമയം.

---

വിശ്വസിക്കുവാനും, ചിന്തിക്കുവാനും ആവശ്യമായ തെളിവുകളെല്ലാം അവർ ഫിർഔനിന്റെ മുമ്പിൽ വെച്ചു. വടിയുടെയും, കയ്യിന്റെയും ദൃഷ്ടാന്തങ്ങളും മൂസാ നബി(അ) കാണിച്ചുകൊടുത്തു. അവൻ ചിന്തിക്കുവാനും, മടങ്ങുവാനും തയ്യാറില്ല. മാത്രമല്ല, 'മൂസാ ഈ വാദവുംകൊണ്ട് വന്നിരിക്കുന്നത് നാട്ടുകാരെ വഞ്ചിച്ച നമ്മെ തുരത്തിക്കളയുവാനാണ്, അധികാരവും, സ്ഥാനവും കൈക്കലാക്കുവാനുള്ള ഉപായമാണ്. ഇസ്റാഈല്യരെ മോചിപ്പിക്കുവാനെന്ന പേരിൽ അതിന് സൂത്രം പ്രയോഗിക്കുകയാണ്.' എന്നിങ്ങിനെ സമർഥിച്ചു ജനങ്ങളുടെ കണ്ണിൽ പൊടിയിടുവാൻ ശ്രമിക്കുകയാണ് അവൻ ചെയ്തത്. മൂസാ നബി(അ) കാണിച്ച ദൃഷ്ടാന്തങ്ങളെല്ലാം ജാലവിദ്യ (സിഹ്ർ) യാണെന്നും, അത്പോലെയുള്ള ജാലവിദ്യ ഞങ്ങളും കാണിച്ചുതരാമെന്നും വീരവാദം ചെയ്തു. ഒരു മൽസരപ്പരീക്ഷക്ക് മൂസാ നബി(അ)യെ ആഹ്വാനവും ചെയ്തു. അവൻ ആവശ്യപ്പെട്ട പ്രകാരം അദ്ദേഹം സമയവും സ്ഥലവും നിർണയിച്ചു നാട്ടിലെ അടുത്ത പൊതു ഉൽസവ ദിവസം, പൂർവ്വാഹ്നസമയം, മൈതാനത്ത്വെച്ച് നടത്താമെന്ന് ഇരുകൂട്ടരും ഉറച്ചു. അത് മേടവിഷുദിവസം (يوم النيروز) ആയിരുന്നുവെന്ന് പറയപ്പെടുന്നു.

فَتَوَلَّىٰ فِرۡعَوۡنُ فَجَمَعَ كَيۡدَهُۥ ثُمَّ أَتَىٰ ﴿٦٠﴾

**﴾60﴿ അങ്ങനെ, ഫിർഔൻ തിരിഞ്ഞുപോയി; എന്നിട്ട് തന്റെ തന്ത്രങ്ങൾ ശേഖരിച്ചു; പിന്നീട്, അവൻ (നിശ്ചയപ്രകാരം) വന്നു.**

---

﴾60﴿ فَتَوَلَّىٰ അങ്ങനെ തിരിഞ്ഞുപോയി (വിട്ടുമാറി) فِرۡعَوۡنُ ഫിർഔൻ فَجَمَعَ എന്നിട്ട് അവൻ ശേഖരിച്ചു كَيۡدَهُۥ അവന്റെ തന്ത്രം, ഉപായം ثُمَّ أَتَىٰ പിന്നെ അവൻ വന്നു (തയ്യാറായി)

---

ഫിർഔൻ, സമർഥൻമാരായ ജാലവിദ്യക്കാരെ കഴിയുന്നത്ര ശേഖരിച്ചു. ജാലവിദ്യ, ആഭിചാരം മുതലായ 'സിഹ്ർ' വകുപ്പുകൾക്ക് വളരെ പ്രചാരമുള്ള കാലമായിരുന്നു അത്. അവർക്ക് വമ്പിച്ച പ്രതിഫലങ്ങളും നിശ്ചയിച്ചു. കാണികളായി അനേകം ജനങ്ങളും വിളിച്ചുകൂട്ടപ്പെട്ടു. ഇങ്ങിനെയുള്ള ഒരുക്കങ്ങളെപ്പറ്റിയാണ് 'അവന്റെ തന്ത്രങ്ങൾ ശേഖരിച്ചു' എന്ന് പറഞ്ഞത്. കൂടുതൽ വിവരം സൂറഃ ശുഅറാഇൽ കാണാം. إِنْ شَاءَ الله

قَالَ لَهُم مُّوسَىٰ وَيۡلَكُمۡ لَا تَفۡتَرُواْ

**﴾61﴿ മൂസാ അവരോട് പറഞ്ഞു: 'നിങ്ങളുടെ നാശം! നിങ്ങൾ അല്ലാഹുവിന്റെ പേരിൽ വ്യാജം കെട്ടിച്ചമച്ചു**

عَلَى ٱللَّهِ كَذِبًا فَيُسْحِتَكُم بِعَذَابٍ ۖ وَقَدْ خَابَ مَنِ ٱفْتَرَىٰ ﴿٦١﴾

ണ്ടാക്കരുത്; അവൻ വല്ല ശിക്ഷയും കൊണ്ട് നിങ്ങളെ ഉന്മൂലനം ചെയ്തു കളഞ്ഞേക്കും. കെട്ടിച്ചമച്ചുണ്ടാക്കുന്നവൻ ആരോ അവൻ, തീർച്ചയായും പരാജയപ്പെടുന്നതാണ്.'

فَتَنَٰزَعُوٓا۟ أَمْرَهُم بَيْنَهُمْ وَأَسَرُّوا۟ ٱلنَّجْوَىٰ ﴿٦٢﴾

《62》 അപ്പോൾ, അവർ തമ്മിൽ തങ്ങളുടെ കാര്യത്തിൽ ഭിന്നാഭിപ്രായത്തിലായി; അവർ രഹസ്യമായി ഗൂഢസംസാരം നടത്തുകയും ചെയ്തു.

---

《61》 قَالَ لَهُمْ അവരോട് പറഞ്ഞു مُوسَى മൂസാ وَيْلَكُمْ നിങ്ങളുടെ നാശം (കഷ്ടം) لَا تَفْتَرُوا നിങ്ങൾ കെട്ടിച്ചമയ്ക്കരുത്, കെട്ടിപ്പറയരുത് عَلَى اللَّهِ അല്ലാഹുവിന്റെ പേരിൽ كَذِبًا വ്യാജം, കളവ് فَيُسْحِتَكُمْ എന്നാലവൻ നിങ്ങളെ ഉന്മൂലനം ചെയ്യും, പറ്റെ നശിപ്പിക്കും بِعَذَابٍ വല്ല ശിക്ഷയും കൊണ്ട് وَقَدْ خَابَ തീർച്ചയായും പരാജയപ്പെടുന്നതാണ്, ഇച്ഛാഭംഗപ്പെടും مَنِ افْتَرَى കെട്ടിച്ചമച്ചവർ 《62》 فَتَنَازَعُوا അപ്പോൾ അവർ ഭിന്നാഭിപ്രായത്തിലായി, തമ്മിൽ വഴക്കായി أَمْرَهُمْ അവരുടെ കാര്യത്തിൽ بَيْنَهُمْ അവർ തമ്മിൽ وَأَسَرُّوا അവർ രഹസ്യമായി നടത്തി النَّجْوَى ഗൂഢസംസാരം, സ്വകാര്യ സംഭാഷണം

---

മൽസരപ്പരീക്ഷക്കുള്ള സദസ്സ് ശരിയായപ്പോൾ മൂസാ (അ) മേൽകണ്ട പ്രകാരം ജനങ്ങളെ താക്കീത് ചെയ്തു. ഇത് അവരുടെ മനസ്സിൽ ഒരു കോളിളക്കമുണ്ടാക്കി. പ്രവാചകൻമാരുടെ നാവുകളിൽ നിന്ന് നിർഗളിക്കുന്ന നിഷ്കളങ്കമായ ഉപദേശങ്ങൾക്ക് ദൈവികമായ ഒരു ആകർഷണശക്തി ഉണ്ടായിരിക്കുമല്ലോ. ധിക്കാരബുദ്ധികളും– തൽക്കാലത്തേക്കെങ്കിലും–അതിന് മുമ്പിൽ തലതാഴ്ത്തിപ്പോകും. അങ്ങിന, ഫിർഔൻ ശേഖരിച്ച് ജാലവിദ്യക്കാർ മൂസാ നബി(അ)യുടെ താക്കീത് കേട്ടു അമ്പരന്നുപോയി. തങ്ങൾ എന്ത് വേണമെന്നായി. മൂസായോട് നേരിടേണമോ. അതോ പിൻമാറേണമോ എന്നുള്ളതിൽ അവർ ഭിന്നാഭിപ്രായക്കാരായിത്തീർന്നു. പക്ഷേ, ഇങ്ങിനെയുള്ള സന്നിഗ്ദ്ധഘട്ടത്തിൽ ഏത് കക്ഷികളും, തങ്ങളുടെ അധൈര്യവും, ഭിന്നിപ്പും കഴിയുന്നത്ര പുറത്തറിയിക്കാതെ മറച്ചുവെക്കുക സ്വാഭാവികമാണല്ലോ. സ്വകാര്യാലോചനകളും, ഗൂഢസംസാരങ്ങളും നടത്തിയശേഷം അവർ ഇങ്ങിനെ ഒരു തീരുമാനത്തിലെത്തി!

قَالُوٓا۟ إِنْ هَٰذَٰنِ لَسَٰحِرَٰنِ

《63》 അവർ പറഞ്ഞു: 'നിശ്ചയമായും, ഇവർ രണ്ടാളും ജാലവിദ്യക്കാർ തന്നെയാണ്:

يُرِيدَانِ أَن يُخْرِجَاكُم مِّنْ أَرْضِكُم بِسِحْرِهِمَا وَيَذْهَبَا بِطَرِيقَتِكُمُ

ഇവർ, തങ്ങളുടെ ജാലവിദ്യ കൊണ്ട്, നിങ്ങളുടെ നാട്ടിൽനിന്ന് നിങ്ങളെ പുറത്താക്കുവാനും, നിങ്ങളുടെ മാതൃകാപരമായ മാർഗത്തെ

ٱلْمُثْلَىٰ ﴿٦٣﴾

**കൊണ്ടുപോകുവാനും [നശിപ്പിക്കുവാനും] ഉദ്ദേശിക്കുകയാണ്.**

فَأَجْمِعُوا۟ كَيْدَكُمْ ثُمَّ ٱئْتُوا۟ صَفًّا ۚ وَقَدْ أَفْلَحَ ٱلْيَوْمَ مَنِ ٱسْتَعْلَىٰ ﴿٦٤﴾

**《64》 'ആകയാൽ, നിങ്ങൾ നിങ്ങളുടെ തന്ത്രങ്ങൾക്ക് (ഒത്തൊരുമിച്ചു) പൂർണബലം നൽകുകയും, എന്നിട്ട് അണിയായി (രംഗത്ത്) വരുകയും ചെയ്യണം. തീർച്ചയായും, മേന്മ നേടുന്നതാരോ അവർ ഇന്ന് വിജയം പ്രാപിക്കുന്നതാണ്.'**

---

《63》 قَالُوا അവർ പറഞ്ഞു إِنْ هَٰذَانِ നിശ്ചയമായും ഈ രണ്ടുപേർ لَسَاحِرَانِ രണ്ട് ജാലവിദ്യക്കാർ തന്നെ يُرِيدَانِ അവർ ഉദ്ദേശിക്കുന്നു أَنْ يُخْرِجَاكُمْ നിങ്ങളെ പുറത്താക്കുവാൻ مِنْ أَرْضِكُمْ നിങ്ങളുടെ ഭൂമിയിൽ (നാട്ടിൽ നിന്ന്) بِسِحْرِهِمَا അവരുടെ ജാലവിദ്യകൊണ്ട് وَيَذْهَبَا അവർ പോകുവാനും بِطَرِيقَتِكُمُ നിങ്ങളുടെ മാർഗവുംകൊണ്ട് (അതിനെ നശിപ്പിക്കുവാനും) الْمُثْلَىٰ മാതൃകാപരമായ, ഉത്തമമായ 《64》 فَأَجْمِعُوا അതുകൊണ്ട് നിങ്ങൾ ഒത്തൊരുമിച്ചു ചെയ്യുവിൻ, പൂർണശക്തി നൽകുവിൻ كَيْدَكُمْ നിങ്ങളുടെ തന്ത്രങ്ങൾ ثُمَّ പിന്നീട് ائْتُوا നിങ്ങൾ വരുവിൻ صَفًّا അണിയായി, വരിയായി وَقَدْ أَفْلَحَ തീർച്ചയായും വിജയം പ്രാപിക്കുന്നതാണ് الْيَوْمَ ഇന്ന് مَنِ اسْتَعْلَىٰ മേന്മ നേടിയവർ

---

അങ്ങനെ, ഭിന്നിപ്പുകളെല്ലാം ഒതുക്കിവെച്ചു ഒറ്റക്കെട്ടായി ധൈര്യസമേതം മുന്നോട്ട് വരുവാൻ തന്നെ അവർ ഉറച്ചു. മൽസരത്തിൽ വിജയിക്കുന്നപക്ഷം സിദ്ധിക്കുവാനിരിക്കുന്ന പേരിനും പ്രശസ്തിക്കും പുറമെ, ഫിർഔൻ വാഗ്ദാനം ചെയ്തിട്ടുള്ള വമ്പിച്ച സമ്മാനങ്ങളും സ്ഥാനമാനങ്ങളും അവരെ വ്യാമോഹിപ്പിച്ചു.

قَالُوا۟ يَٰمُوسَىٰٓ إِمَّآ أَن تُلْقِىَ وَإِمَّآ أَن نَّكُونَ أَوَّلَ مَنْ أَلْقَىٰ ﴿٦٥﴾

**《65》 അവർ പറഞ്ഞു: 'ഹേ മൂസാ! ഒന്നുകിൽ, നീ (ആദ്യം) ഇടുക; അല്ലാത്തപക്ഷം ഞങ്ങൾ ആദ്യം ഇടുന്നവരാകുക (-ഏതാണ് വേണ്ടത്)?'**

قَالَ بَلْ أَلْقُوا۟ ۖ فَإِذَا حِبَالُهُمْ وَعِصِيُّهُمْ يُخَيَّلُ إِلَيْهِ مِن سِحْرِهِمْ أَنَّهَا تَسْعَىٰ ﴿٦٦﴾

**《66》 അദ്ദേഹം പറഞ്ഞു: 'എന്നാൽ, നിങ്ങൾ ഇട്ടുകൊള്ളുക' (അങ്ങനെ, അവർ ഇടുകയും ചെയ്തു) അപ്പോഴേക്കതാ, അവരുടെ കയറുകളും, വടികളും -അവരുടെ ജാലവിദ്യ നിമിത്തം -അവ ഓടുകയാണെന്ന് അദ്ദേഹത്തിന്ന് തോന്നിപ്പോകുന്നു!**

قَالُوا ﴿65﴾ അവർ പറഞ്ഞു يَامُوسَى ഹേ മൂസാ إِمَّا ഒന്നുകിൽ أَنْ تُلْقِيَ നീ ഇടുക (പ്രയോഗിക്കുക) وَإِمَّا ഒന്നുകിൽ, അല്ലെങ്കിൽ أَنْ نَكُونَ ഞങ്ങളായിരിക്കുക أَوَّلَ ആദ്യമായി, ഒന്നാമതായി مَنْ أَلْقَى ഇടുന്നവർ (പ്രയോഗിക്കുന്നവർ) ﴿66﴾ قَالَ അദ്ദേഹം പറഞ്ഞു بَلْ പക്ഷേ, എന്നാൽ, എങ്കിലും أَلْقُوا നിങ്ങൾ ഇടുവിൻ فَإِذَا അപ്പോൾ (അതാ) حِبَالُهُمْ അവരുടെ കയറുകൾ وَعِصِيُّهُمْ അവരുടെ വടികളും يُخَيَّلُ إِلَيْهِ അദ്ദേഹത്തിന് തോന്നിപ്പിക്കപ്പെടുന്നു, തോന്നുന്നു مِنْ سِحْرِهِمْ അവരുടെ ജാലം നിമിത്തം أَنَّهَا تَسْعَى അവ ഓടുന്നു (ഓടുകയാണ്) എന്ന്

---

മൂസാ നബി(അ)യുടെ വശം തന്റെ വടി മാത്രമാണുള്ളത്. ജാലവിദ്യക്കാരുടെ പക്കലാകട്ടെ, അവരുടെ ജാലസാമഗ്രികളായ വടി, കയർ മുതലായവയുണ്ട്. ആരാണ് ആദ്യം പ്രയോഗിച്ചുകാണിക്കേണ്ടതെന്ന് അവർ അന്വേഷിച്ചു. ഈ അന്വേഷണം കേവലം നീതിയും മര്യാദയുമാണെന്ന് പറയേണ്ടതില്ല. എങ്കിലും, വിജയപ്രതീക്ഷയിലുള്ള ദുരഭിമാനമാണ് അവരെ അതിന് പ്രേരിപ്പിച്ചത്. എന്നാൽ, മൂസാ (അ) ആദ്യത്തെ സ്ഥാനം അവർക്ക് തന്നെ അനുവദിച്ചുകൊടുത്തു. എന്തോ ചില ഉപായങ്ങൾമൂലം, അവരുടെ വടികളും കയറുകളും ഓടുന്ന പാമ്പുകളെപ്പോലെ ജനദൃഷ്ടിയിൽ പ്രദർശിപ്പിക്കപ്പെട്ടു. അവ ഓടുന്നതായി മൂസാ നബി(അ)ക്കും തോന്നിപ്പോയി. അത് ജാലവിദ്യക്കാരുടെ ഉപായതന്ത്രം മാത്രമായിരുന്നുവെന്ന് 66, 69 വചനങ്ങളിൽ വ്യക്തമാണ്. സൂ: അഅ്റാഫിൽ (7:116) ഇതിനെക്കുറിച്ച് سَحَرُوا أَعْيُنَ النَّاسِ (അവർ ജനങ്ങളുടെ കണ്ണുകളെ പകിട്ടാക്കി) എന്നാണ് പ്രസ്താവിക്കുന്നത്.

ജാലവിദ്യ കേവലം ഒരു പകിട്ട് മാത്രമാണ്. അതിൽ യാഥാർഥ്യം ഒന്നുമില്ല എന്ന് ഇതിൽ നിന്നെല്ലാം മനസ്സിലാക്കാം. ജാലവിദ്യ എന്നത് ഒരുതരം അസാധാരണ കഴിവാണെന്ന ഒരു ധാരണയും, വിശ്വാസവും ജനമദ്ധ്യേ കടന്നുകൂടിയിട്ടുണ്ട്. അതിനാൽ പല നാശങ്ങളും സമുദായമദ്ധ്യെ നടമാടിക്കൊണ്ടിരിക്കുന്നുമുണ്ട്. ക്വുർആൻ ഈ വസ്തുത തുറന്നു പ്രഖ്യാപിച്ചിട്ട് പതിനാല് നൂറ്റാണ്ടുകളായി. എനിയും മുസ്‌ലിംകളിൽ പലരും ഈ പരമാർഥം മനസ്സിലാക്കാത്തത് അത്ഭുതംതന്നെ. 'സിഹ്ർ' (سحر) എന്ന വാക്കിനാണ് 'ജാലവിദ്യ' എന്ന് അർഥം കൽപിച്ചത്. 'ഇന്ദ്രജാലം, ആഭിചാരം, പകിട്ട്, ചെപ്പടിവിദ്യ, കൺകെട്ട്വിദ്യ' എന്നിങ്ങിനെയുള്ള അർഥങ്ങളും അതിന് വരാവുന്നതാണ്. ആകർഷണം, മാരണം, മന്ത്രവാദം, വശ്യശക്തി ആദിയായ അർഥത്തിലും ആ വാക്ക് ഉപയോഗിക്കപ്പെടാറുണ്ട്. യാഥാർഥ്യം മനസ്സിലാവാത്ത ഉപായകൃത്യങ്ങൾക്കാണ് പൊതുവിൽ 'സിഹ്ർ' എന്ന് പറയുന്നത്. 'ഇസ്മിന്റെ പണി' എന്ന പേരിൽ അറിയപ്പെടുന്ന മന്ത്രവാദങ്ങളും (طلسمات) സിഹ്റിന്റെ ഇനത്തിൽ ഉൾപ്പെട്ടവയാകുന്നു.

അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങൾക്ക് മുമ്പിൽ ഏത് സിഹ്റും വിജയിക്കുകയില്ലെന്ന് മൂസാ നബി(അ)ക്ക് ശരിക്കും അറിയാവുന്നതാണ്. എങ്കിലും, പൊതുജനങ്ങൾ അത് കണ്ടു വഞ്ചിതരായിപ്പോകുമോ എന്ന് അദ്ദേഹത്തിന് ആശങ്കക്ക് അവകാശമുണ്ടല്ലോ. അതിനെപ്പറ്റി അല്ലാഹു പറയുന്നു:

فَأَوْجَسَ فِي نَفْسِهِۦ خِيفَةً مُّوسَىٰ ﴿٦٧﴾

《67》 അതിനാൽ, മൂസാക്ക് തന്റെ മനസ്സിൽ ഒരു പേടി തോന്നി [അനുഭവപ്പെട്ടു]

قُلْنَا لَا تَخَفْ إِنَّكَ أَنتَ ٱلْأَعْلَىٰ ﴿٦٨﴾

《68》 നാം [അല്ലാഹു] പറഞ്ഞു: 'പേടിക്കേണ്ട: നിശ്ചയമായും നീ തന്നെയാണ് മേലെയാകുന്നവൻ.

وَأَلْقِ مَا فِي يَمِينِكَ تَلْقَفْ مَا صَنَعُوٓا۟ إِنَّمَا صَنَعُوا۟ كَيْدُ سَـٰحِرٍ وَلَا يُفْلِحُ ٱلسَّاحِرُ حَيْثُ أَتَىٰ ﴿٦٩﴾

《69》 നിന്റെ വലങ്കയ്യിലുള്ളത് [വടി] നീ ഇട്ടുകൊള്ളുക- അവർ പ്രവർത്തിച്ചുണ്ടാക്കിയത് വെറും ജാലവിദ്യക്കാരുടെ തന്ത്രമാകുന്നു. ജാലവിദ്യക്കാരൻ എവിടെച്ചെന്നാലും വിജയിക്കുകയില്ല'.

---

《67》 فَأَوْجَسَ അതിനാൽ അനുഭവപ്പെട്ടു, തോന്നി فِي نَفْسِهِ തന്റെ മനസ്സിൽ خِيفَةً ഒരു പേടി مُوسَى മൂസാക്ക് 《68》 قُلْنَا നാം പറഞ്ഞു لا تَخَفْ നീ പേടിക്കേണ്ട إِنَّكَ നിശ്ചയമായും നീ أَنْتَ നീയാണ് الأَعْلَى മേലെയാകുന്നവൻ (വിജയി) 《69》 وَأَلْقِ നീ ഇട്ടുകൊള്ളുക مَا فِي يَمِينِكَ നിന്റെ വലങ്കയ്യിലുള്ളത് تَلْقَفْ അത് വിഴുങ്ങിക്കൊള്ളും مَا صَنَعُوا അവർ ഉണ്ടാക്കിയത്, പ്രവർത്തിച്ചത് إِنَّمَا صَنَعُوا നിശ്ചയമായും അവർ ഉണ്ടാക്കിയത് كَيْدُ سَاحِرٍ ജാലവിദ്യക്കാരുടെ തന്ത്രം (മാത്രം) ആകുന്നു وَلا يُفْلِحُ വിജയിക്കുകയില്ല السَّاحِرُ ജാലവിദ്യക്കാരൻ حَيْثُ أَتَى അവൻ ചെന്നേടത്ത് (എവിടെ ചെന്നാലും)

---

അങ്ങനെ, മൂസാ നബി(അ) തന്റെ വടി നിലത്തിട്ടു. ഇടേണ്ട താമസം! അതാ അവർ-ആ ജാലവിദ്യക്കാർ-ജനങ്ങളെ പകിട്ടാക്കിക്കാണിച്ച വ്യാജപാമ്പുകളെ അത് വിഴുങ്ങുന്നു! (فَإِذَاهِيَ تَلْقَفُ مَا يَأْفِكُونَ - الاعراف : ١١٧) ഇത് കണ്ടപ്പോൾ, മൂസാ നബി(അ) കാണിച്ചത് ജാലമോ, കപടമോ, അല്ലെന്നും, അദൃശ്യമായ ഒരു ദിവ്യഹസ്തത്തിന്റെ പ്രവർത്തനമാണതെന്നും ആ ജാലവിദഗ്ദ്ധന്മാർക്ക് ബോധ്യമായി.

فَأُلْقِىَ ٱلسَّحَرَةُ سُجَّدًا قَالُوٓا۟ ءَامَنَّا بِرَبِّ هَـٰرُونَ وَمُوسَىٰ ﴿٧٠﴾

《70》 ഉടനെ, ജാലവിദ്യക്കാർ സാഷ്ടാംഗം [സുജൂദായി] പ്രക്ഷേപിക്കപ്പെട്ടു [നിലം പതിച്ചു].

അവർ പറഞ്ഞു: 'ഹാറൂന്റെയും, മൂസായുടെയും റബ്ബിൽ ഞങ്ങൾ വിശ്വസിച്ചു' എന്ന്!

قَالَ ءَامَنتُمْ لَهُۥ قَبْلَ أَنْ ءَاذَنَ لَكُمْ ۖ إِنَّهُۥ لَكَبِيرُكُمُ ٱلَّذِى عَلَّمَكُمُ ٱلسِّحْرَ ۖ فَلَأُقَطِّعَنَّ أَيْدِيَكُمْ وَأَرْجُلَكُم مِّنْ خِلَٰفٍ وَلَأُصَلِّبَنَّكُمْ فِى جُذُوعِ ٱلنَّخْلِ وَلَتَعْلَمُنَّ أَيُّنَآ أَشَدُّ عَذَابًا وَأَبْقَىٰ ﴿٧١﴾

﴾71﴿ അവൻ [ഫിർഔൻ] പറഞ്ഞു: 'ഞാൻ നിങ്ങൾക്ക് സമ്മതം തരുന്നതിന് മുമ്പ് നിങ്ങൾ അവനെ വിശ്വസിച്ചുവല്ലോ?! തീർച്ചയായും അവൻ നിങ്ങൾക്ക് ജാലവിദ്യ പഠിപ്പിച്ചുതന്ന നിങ്ങളുടെ നേതാവ് തന്നെയാണ്. ആകയാൽ, ഞാൻ നിങ്ങളുടെ കൈകളും കാലുകളും വ്യത്യസ്തമായ നിലയിൽ മുറിപ്പിക്കുകയും, നിങ്ങളെ ഈന്തപ്പനത്തടികളിൽ ക്രൂശിപ്പിക്കുകയും ചെയ്യുന്നതാണ്. ഞങ്ങളിൽ ആരാണ്, [-മൂസായുടെ റബ്ബോ ഞാനോ-] അതികഠിനവും ശാശ്വതവുമായ ശിക്ഷ നൽകുന്നത് എന്ന് നിശ്ചയമായും നിങ്ങൾക്ക് അറിയാറാകും.'

---

﴾70﴿ فَأُلْقِيَ ഉടനെ പ്രക്ഷേപിക്കപ്പെട്ടു, ഇടപെട്ടു, എറിയപ്പെട്ടു, (വീണു) السَّحَرَةُ ജാലവിദ്യക്കാർ سُجَّدًا സുജൂദായി, സാഷ്ടാംഗം قَالُوا അവർ പറഞ്ഞു آمَنَّا ഞങ്ങൾ വിശ്വസിച്ചു بِرَبِّ റബ്ബിൽ, രക്ഷിതാവിൽ هَارُونَ وَمُوسَى ഹാറൂന്റെയും മൂസായുടെയും ﴾71﴿ قَالَ അവൻ പറഞ്ഞു آمَنتُمْ നിങ്ങൾ വിശ്വസിച്ചുവല്ലോ, വിശ്വസിച്ചുവോ لَهُ അവനെ قَبْلَ أَنْ آذَنَ ഞാൻ സമ്മതം തരുന്നതിനു മുമ്പ് لَكُمْ നിങ്ങൾക്ക് إِنَّهُ നിശ്ചയമായും അവൻ لَكَبِيرُكُمُ നിങ്ങളുടെ നേതാവ് (നിങ്ങളിൽ വലിയവൻ) തന്നെ الَّذِي عَلَّمَكُمُ നിങ്ങൾക്ക് പഠിപ്പിച്ചുതന്ന السِّحْرَ ജാലവിദ്യ فَلَأُقَطِّعَنَّ അതുകൊണ്ട് ഞാൻ നിശ്ചയമായും മുറിപ്പിക്കും أَيْدِيَكُمْ നിങ്ങളുടെ കൈകൾ وَأَرْجُلَكُمْ നിങ്ങളുടെ കാലുകളും مِنْ خِلَافٍ വ്യത്യസ്തമായി وَلَأُصَلِّبَنَّكُمْ നിങ്ങളെ ഞാൻ ക്രൂശിപ്പിക്കുക (ക്രൂശിൽ തറപ്പിക്കുക) യും ചെയ്യും فِي جُذُوعِ النَّخْلِ ഈന്തപ്പനയുടെ തടികളിൽ وَلَتَعْلَمُنَّ നിശ്ചയമായും നിങ്ങൾക്കറിയാം أَيُّنَا ഞങ്ങളിൽ ആരാണ് (ഏതാളാണ്) أَشَدُّ അധികം കഠിനമായവൻ عَذَابًا ശിക്ഷ, ശിക്ഷയിൽ وَأَبْقَى അധികം നിലനിൽക്കുന്നവനും, ശാശ്വതമായവനും, ശേഷിക്കുന്നവനും

---

ജാലവിദ്യക്കാരുടെ പെട്ടെന്നുണ്ടായ ഈ സ്ഥിതിമാറ്റം-അവർ അല്ലാഹുവിൽ വിശ്വസിച്ചത്-ഫിർഔനെ ക്ഷോഭിപ്പിച്ചു. അവർ വിശ്വസിച്ചത് മാത്രമല്ല, തന്റെ ജനത മുഴുവനും തനിക്ക് നഷ്ടപ്പെട്ടേക്കുമോ എന്ന ഭയവും അവനെ അസ്വസ്ഥനാക്കി. അതുകൊണ്ട് എനി ഒരാൾക്കും അതിന് ധൈര്യം വരാതിരിക്കത്തക്കവണ്ണം ജാലവിദ്യക്കാരെ അതികഠിനമായ നിലയിൽ ശിക്ഷിക്കണമെന്ന് അവൻ കരുതി. തന്റെ പരാജയത്തെ അന്യഥാ വ്യാഖ്യാനിക്കുകയും, ജനങ്ങളെ കബളിപ്പിക്കുകയും ചെയ്‌വാൻ ഒരു സൂത്രം

കണ്ടുപിടിക്കുകയും ചെയ്തു. അതാണ്, 'അവൻ നിങ്ങൾക്ക് ജാലവിദ്യ പഠിപ്പിച്ചുതന്ന നേതാവാണ്; എന്ന് തട്ടിമൂളിച്ചത്. എന്ന്‌വെച്ചാൽ നിങ്ങളും അവനും ഒരു ഗൂഢാലോചന നടത്തി ഒത്തൊരുമിച്ചു ചെയ്തതാണ് ഇത്, നിങ്ങൾ മനഃപൂർവം അവന ജയിപ്പിച്ചതാണ് എന്നർഥം. ഇതിനെക്കുറിച്ച് സൂറ: അഅ്റാഫിൽ അല്ലാഹു പറയുന്നത് ഇങ്ങിനെയാണ്:

إِنَّ هَٰذَا لَمَكْرٌ مَكَرْتُمُوهُ فِي الْمَدِينَةِ لِتُخْرِجُوا مِنْهَا أَهْلَهَا فَسَوْفَ تَعْلَمُونَ -الاعراف : ١٢٣

(സാരം: നിശ്ചയമായും ഇത്, ഇന്നാട്ടുകാരെ ഇവിടെ നിന്ന് പുറത്താക്കുവാൻ വേണ്ടി നിങ്ങൾ പ്രയോഗിച്ചതായ ഒരു ഗൂഢതന്ത്രം തന്നെ. അതുകൊണ്ട് താമസിയാതെ നിങ്ങൾക്ക് അറിയാറാകും:)

കൈകാലുകൾ ഇടതും വലതുമായി–വ്യത്യാസപ്പെട്ട നിലയിൽ– മുറിച്ചുകളയുകയും, അനന്തരം അവരെ മരത്തടിയിൽ ക്രൂശിച്ചു നിറുത്തുകയും ചെയ്യുന്നത് കണ്ട് ജനങ്ങൾ പാഠം പഠിക്കണമെന്നായിരുന്നു ആ സ്വേഛാധിപതിയുടെ തീരുമാനം. അങ്ങനെ– ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടത്പോലെ– കാലത്ത് ജാലവിദ്യക്കാരും, അവിശ്വാസികളുമായിരുന്ന അവർ, വൈകുന്നേരമായപ്പോഴേക്കും രക്ത സാക്ഷികളും പുണ്യവാളൻമാരുമായിത്തീർന്നു. الْحَمْدُ لِلّٰه

'ഹാറൂന്റെയും മൂസായുടെയും രക്ഷിതാവിൽ ഞങ്ങൾ വിശ്വസിച്ചു' എന്നാണല്ലോ ഇവിടെ പറഞ്ഞത്. സൂറ: അഅ്റാഫിൽ (121, 122) 'ഞങ്ങൾ ലോകരക്ഷിതാവിൽ–അതായത്, മൂസായുടെയും ഹാറൂന്റെയും രക്ഷിതാവിൽ വിശ്വസിച്ചു (آمَنَّا بِرَبِّ الْعَالَمِينَ ٥ رَبِّ مُوسَىٰ وَهَارُونَ ) എന്നും പറഞ്ഞുകാണാം. ഇതിൽ ഒരു രഹസ്യം കിടപ്പുണ്ട്. 'ഞാനാണ്നിങ്ങളുടെഅത്യുന്നതനായറബ്ബ്' (أَنَا رَبُّكُمُ الْأَعْلَىٰ - النازعات: ٢٤) എന്നും 'ഞാനല്ലാതെ നിങ്ങൾക്ക് ഒരു ഇലാഹും ഉള്ളതായി ഞാൻ അറിയുന്നില്ല'

(مَا عَلِمْتُ لَكُم مِّنْ إِلَٰهٍ غَيْرِي - القصص : ٣٨) എന്നും നിസ്സങ്കോചം പ്രസ്താവിച്ചവനാണ് ഫിർഔൻ. എന്നിരിക്കെ, 'ലോകരക്ഷിതാവിൽ ഞങ്ങൾ വിശ്വസിച്ചു' എന്നു മാത്രം അവർ പറയുന്നപക്ഷം തന്നെപ്പറ്റിയാണ് അവർ അപ്പറഞ്ഞതെന്ന് ഫിർഔൻ തെറ്റിദ്ധരിക്കുവാനോ, അല്ലെങ്കിൽ തെറ്റിദ്ധരിപ്പിക്കുവാനോ ഇടയുണ്ട്. ഇങ്ങിനെ ഒരു തെറ്റിദ്ധാരണക്ക് ഇടം നൽകാതിരിക്കാനും, തങ്ങളുടെ വിശ്വാസദാർഢ്യത്തെ തുറന്നു കാണിക്കുവാനുമായിരിക്കാം അവർ 'മൂസായുടെയും, ഹാറൂന്റെയും റബ്ബിൽ' എന്ന് പ്രത്യേകം എടുത്തു പറയുന്നത്. الله اعلم എന്നാൽ, ഫിർഔന്റെ ആ കടുത്ത ഭീഷണിക്ക് ജാലവിദ്യക്കാരുടെ– സത്യവിശ്വാസത്തിന്റെ മാധുര്യം ആസ്വദിച്ചു കഴിഞ്ഞ ആ ധീരപുരുഷൻമാരുടെ –മറുപടി ഇതായിരുന്നു:–

قَالُوا۟ لَن نُّؤْثِرَكَ عَلَىٰ مَا جَآءَنَا مِنَ ٱلْبَيِّنَٰتِ وَٱلَّذِى فَطَرَنَا ۖ

**﴾72﴿ അവർ പറഞ്ഞു: 'ഞങ്ങൾക്ക് വന്നു കിട്ടിയിട്ടുള്ള വ്യക്തമായ തെളിവുകളെക്കാളും ഞങ്ങളെ പടച്ചുണ്ടാക്കിയവനെക്കാളും നിനക്ക് ഞങ്ങൾ (ഒരിക്കലും) മുൻഗണന നൽകുകയില്ല തന്നെ!**

فَٱقْضِ مَآ أَنتَ قَاضٍ ۖ إِنَّمَا تَقْضِى هَٰذِهِ ٱلْحَيَوٰةَ ٱلدُّنْيَآ ﴿٧٢﴾

**അതുകൊണ്ട് നീ വിധിക്കുന്നതെന്തോ അത് വിധിച്ചേക്കുക! നിശ്ചയമായും ഈ ഐഹിക ജീവിതത്തിലേ നീ വിധിക്കുകയുള്ളൂ.**

إِنَّآ ءَامَنَّا بِرَبِّنَا لِيَغْفِرَ لَنَا خَطَٰيَٰنَا وَمَآ أَكْرَهْتَنَا عَلَيْهِ مِنَ ٱلسِّحْرِ ۗ وَٱللَّهُ خَيْرٌ وَأَبْقَىٰٓ ﴿٧٣﴾

**《73》 'നിശ്ചയമായും, ഞങ്ങളാകട്ടെ, ഞങ്ങളുടെ രക്ഷിതാവിൽ വിശ്വസിച്ചിരിക്കുകയാണ്- ഞങ്ങളുടെ (എല്ലാ) തെറ്റുകളും, നീ ഞങ്ങളെ നിർബന്ധിച്ചു ചെയ്യിച്ച ജാലവൃത്തിയും അവൻ ഞങ്ങൾക്ക് പൊറുത്തുതരുവാൻ വേണ്ടി.**

**അല്ലാഹുവാകട്ടെ, വളരെ നല്ലവനും, ശേഷിച്ചിരിക്കുന്നവനുമത്രെ'.**

---

《72》 قَالُوا അവർ പറഞ്ഞു لَن نُّؤْثِرَكَ ഞങ്ങൾ നിനക്ക് മുൻഗണന(പ്രാധാന്യം) നൽകുന്നതല്ലതന്നെ عَلَىٰ مَا جَاءَنَا ഞങ്ങൾക്ക് വന്നിട്ടു (കിട്ടിയിട്ടു)ള്ളതിനെക്കാൾ مِنَ الْبَيِّنَاتِ തെളിവുകളിൽ നിന്ന്, തെളിവുകളായി وَالَّذِي فَطَرَنَا ഞങ്ങളെ പടച്ചുണ്ടാക്കിയവനെക്കാളും فَاقْضِ അതുകൊണ്ട് നീ വിധിക്കുക مَا യാതൊന്ന്, ഏതോ അത് أَنتَ നീ قَاضٍ വിധിക്കുന്നവനാണ് (അങ്ങിനെയുള്ളത്) إِنَّمَا تَقْضِي നിശ്ചയമായും നീ വിധിക്കുകയുള്ളൂ هَٰذِهِ الْحَيَاةَ ഈ ജീവിതത്തിൽ (മാത്രം) الدُّنْيَا ഐഹികമായ 《73》 إِنَّا നിശ്ചയമായും ഞങ്ങൾ آمَنَّا ഞങ്ങൾ വിശ്വസിച്ചു بِرَبِّنَا ഞങ്ങളുടെ റബ്ബിൽ لِيَغْفِرَ അവൻ പൊറുത്തുതരുവാൻ لَنَا ഞങ്ങൾക്ക് خَطَايَانَا ഞങ്ങളുടെ തെറ്റുകൾ وَمَا യാതൊന്നും أَكْرَهْتَنَا عَلَيْهِ നീ അതിനായി ഞങ്ങളെ നിർബന്ധിച്ചിരിക്കുന്നു مِنَ السِّحْرِ ജാലവിദ്യയിൽ നിന്ന്, ജാലവൃത്തിയായി وَاللَّهُ അല്ലാഹുവാകട്ടെ خَيْرٌ വളരെ നല്ലവനാണ് وَأَبْقَىٰ ഏറ്റവും ശേഷിക്കുന്നവനുമാകുന്നു.

---

അല്ലാഹുവിനെക്കാൾ സൃഷ്ടികൾക്ക് യാതൊരുവിധ മുൻഗണനയും നൽകാതിരിക്കുക, അല്ലാഹുവിന്റെ കാര്യത്തിൽ സൃഷ്ടികളെ-അവരെത്ര ശക്തൻമാരായാലും ശരി-ഭയപ്പെടാതിരിക്കുക, വ്യക്തമായ ലക്ഷ്യം കണ്ട ഉടനെ സത്യത്തിലേക്ക് മടങ്ങുക, അതിനായി ആത്മാർപ്പണം പോലും ചെയ്‌വാൻ സന്നദ്ധരാവുക, സത്യത്തിനെതിരായി ഐഹികമായ യാതൊരു കാര്യലാഭവും മോഹിക്കാതിരിക്കുക ഇങ്ങിനെ പല മഹൽഗുണങ്ങളും ഈ സത്യവിശ്വാസികളിൽ നിന്ന് നമുക്ക് പഠിക്കുവാനുണ്ട്. അല്ലാഹു പറയുന്നു:

إِنَّهُۥ مَن يَأْتِ رَبَّهُۥ مُجْرِمًا فَإِنَّ لَهُۥ

**《74》 നിശ്ചയമായും കാര്യം [വാസ്തവം]: ആരെങ്കിലും തന്റെ**

جَهَنَّمَ لَا يَمُوتُ فِيهَا وَلَا يَحْيَىٰ ﴿٧٤﴾

റബ്ബിന്റെ അടുക്കൽ കുറ്റവാളിയായി ക്കൊണ്ട് ചെല്ലുന്നതായാൽ, നിശ്ചയമായും അവന് നരകമായിരിക്കും ഉണ്ടാവുക: അതിൽ അവൻ മരിക്കുകയില്ല; ജീവിക്കുകയുമില്ല.

وَمَن يَأْتِهِۦ مُؤْمِنًا قَدْ عَمِلَ ٱلصَّـٰلِحَـٰتِ فَأُو۟لَـٰٓئِكَ لَهُمُ ٱلدَّرَجَـٰتُ ٱلْعُلَىٰ ﴿٧٥﴾

《75》 ആരെങ്കിലും അവന്റെ അടുക്കൽ, സൽക്കർമങ്ങൾ പ്രവർത്തിച്ചിട്ടുള്ള സത്യവിശ്വാസിയായിക്കൊണ്ട് ചെല്ലുന്നതായാൽ, അക്കൂട്ടർക്ക്തന്നെയാണ് ഉന്നതപദവികൾ.

جَنَّـٰتُ عَدْنٍ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ خَـٰلِدِينَ فِيهَا ۚ

《76》 അതായത്: താഴ്ഭാഗത്ത്കൂടി നദികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്ഥിരവാസത്തിന്റെ സ്വർഗാരാമങ്ങൾ! അവരതിൽ നിത്യവാസികളായിക്കൊണ്ടിരിക്കും.

وَذَٰلِكَ جَزَآءُ مَن تَزَكَّىٰ ﴿٧٦﴾

പരിശുദ്ധത നേടിയവർക്കുള്ള പ്രതിഫലമത്രെ അത്!

---

《74》 إِنَّهُ നിശ്ചയമായും കാര്യം مَنْ يَأْتِ ആരെങ്കിലും വരുന്നതായാൽ, ചെല്ലുന്നതായാൽ رَبَّهُ തന്റെ റബ്ബിന്റെ അടുക്കൽ مُجْرِمًا കുറ്റവാളിയായിക്കൊണ്ട് فَإِنَّ لَهُ എന്നാൽ നിശ്ചയമായും അവനുണ്ട് جَهَنَّمَ നരകം لا يَمُوتُ അവൻ മരിക്കയില്ല فِيهَا അതിൽ وَلا يَحْيَا ജീവിക്കയുമില്ല 《75》 وَمَنْ ആരെങ്കിലും يَأْتِهِ അവന്റെ അടുക്കൽ വരുന്നതായാൽ مُؤْمِنًا സത്യവിശ്വാസിയായിക്കൊണ്ട് قَدْعَمِلَ അവൻ പ്രവർത്തിച്ചിട്ടുണ്ട് الصَّالِحَاتِ സൽക്കർമങ്ങൾ فَأُولَئِكَ എന്നാൽ അക്കൂട്ടർ لَهُمُ അവർക്കാണ്, അവർക്കുണ്ട് الدَّرَجَاتُ പദവികൾ الْعُلَى ഉന്നതമായ 《76》 جَنَّاتُ عَدْنٍ സ്ഥിരവാസത്തിന്റെ സ്വർഗങ്ങൾ تَجْرِي ഒഴുകിക്കൊണ്ടിരിക്കും مِنْ تَحْتِهَا അതിന്റെ അടിഭാഗത്ത്കൂടി الأَنْهَارُ നദികൾ خَالِدِينَ നിത്യവാസികളായ നിലയിൽ فِيهَا അതിൽ وَذَلِكَ അത്, ആയത് جَزَاءُ പ്രതിഫലമാണ് مَنْ تَزَكَّى

---

നരകത്തിൽ ജീവിതവും മരണവും ഉണ്ടാവുകയില്ല എന്ന് പറഞ്ഞതിന്റെ സാരം, ഒരു കാലത്തും മുറിഞ്ഞുപോകാത്ത ശിക്ഷയായിരിക്കും ഉണ്ടാവുക എന്നത്രെ. ഏതെങ്കിലും ഒരുകാലത്ത് മരണം സംഭവിക്കുമായിരുന്നുവെങ്കിൽ, അതോട്കൂടി നരകയാതനക്കൊരു അറുതികിട്ടുമെന്ന് ആശിക്കാമായിരുന്നു–അതില്ല. എന്നാലവിടെ ജീവിക്കുകയാണെന്ന് പറയത്തക്കവണ്ണം അൽപം വല്ല ആശ്വാസവും ലഭിക്കുമോ?അതുമില്ല! അല്ലാഹു പറയുന്നു:

لا يُقْضَى عَلَيْهِمْ فَيَمُوتُوا وَلا يُخَفَّفُ عَنْهُمْ مِنْ عَذَابِهَا كَذَلِكَ نَجْزِي كُلَّ كَفُورٍ - فاطر: ٣٦

സാരം: അവരിൽ മരിക്കുവാനുള്ള തീരുമാനം എടുക്കപ്പെടുന്നതല്ല. അതിലെ ശിക്ഷ അവർക്ക് ലഘൂകരിക്കപ്പെടുന്നതുമല്ല. അങ്ങിനെയാണ് നന്ദികെട്ടവർക്കെല്ലാം നാം പ്രതിഫലം കൊടുക്കുന്നത്. تَزَكَّى (പരിശുദ്ധി നേടി) എന്ന് പറഞ്ഞതിന്റെ താല്പര്യം, അവിശ്വാസം, നിഷേധം തുടങ്ങിയ അഴുക്കുകൾ പുരളാതെയും, പാപങ്ങളും കുറ്റങ്ങളുമാകുന്ന കറകൾ പററാതെയും ആത്മശുദ്ധിയുള്ളവരായിരിക്കുക എന്നാകുന്നു.

ഫിർഔനും തന്റെ ആൾക്കാരും ജാലവിദ്യാമൽസരത്തിൽ പരാജയമടഞ്ഞുവല്ലോ. ജാലവിദ്യക്കാരാകട്ടെ, മൂസാ നബി(അ)യിൽ വിശ്വസിക്കുകയും, ഫിർഔനിന്റെ ശിക്ഷക്ക് വിധേയരാവുകയും ചെയ്തു. ഇതോടെ, ഇസ്റാഈല്യരുടെ ഭാഗം ശക്തിപ്പെടുവാൻ തുടങ്ങി. ഉപദേശങ്ങൾ ചെയ്തും, ദൃഷ്ടാന്തങ്ങൾ കാണിച്ചുകൊടുത്തും കൊണ്ട് വളരെക്കാലം മൂസാ നബി(അ) ഫിർഔനിനെയും ജനതയേയും സത്യവിശ്വാസത്തിലേക്ക് ക്ഷണിച്ചുകൊണ്ടിരുന്നു. വടിയും, കയ്യുമല്ലാത്ത വേറെയും ചില ദൃഷ്ടാന്തങ്ങൾ മൂസാ നബി(അ)യുടെ കൈക്ക് അല്ലാഹു അവർക്ക് കാണിച്ചുകൊടുത്തു. എന്നിട്ടൊന്നും അവർ തങ്ങളുടെ അക്രമവും നിഷേധവും നിറുത്തൽ ചെയ്തില്ല. അവ തുടർന്നുകൊണ്ടേ ഇരുന്നു. ഇസ്റാഈല്യരെ വിട്ടുകൊടുക്കുവാൻ കൂട്ടാക്കിയതുമില്ല. അങ്ങനെ അല്ലാഹു അവരിൽ താഴെ കാണുന്ന ശിക്ഷാനടപടി എടുത്തു. അല്ലാഹു പറയുന്നു:

## വിഭാഗം - 4

وَلَقَدْ أَوْحَيْنَآ إِلَىٰ مُوسَىٰٓ أَنْ أَسْرِ بِعِبَادِى فَٱضْرِبْ لَهُمْ طَرِيقًا فِى ٱلْبَحْرِ يَبَسًا لَّا تَخَٰفُ دَرَكًا وَلَا تَخْشَىٰ ﴿٧٧﴾

**《77》 മൂസാക്ക് നാം വഹ്‌യ് [ബോധനം] നൽകുകയുണ്ടായി: 'നീ എന്റെ അടിയാൻമാരെ [ഇസ്റാഈല്യരെ]യും കൊണ്ട് രാത്രി പോകുക; എന്നിട്ട് എത്തിപ്പിടിക്കുന്നതിനെ ഭയപ്പെടാതെയും, പേടിക്കാതെയും ഉണങ്ങിയതായ ഒരു വഴി സമുദ്രത്തിൽ അവർക്ക് നീ ഏർപ്പെടുത്തിക്കൊടുക്കുക.'**

---

《77》 وَلَقَدْ أَوْحَيْنَا തീർച്ചയായും നാം വഹ്‌യ് അറിയിച്ചു, ബോധനം നൽകി إِلَى مُوسَى മൂസാക്ക് أَنْ أَسْرِ നീ രാത്രി പോകണമെന്ന് بِعِبَادِي എന്റെ അടിയാന്മാരെയും കൊണ്ട് فَاضْرِبْ എന്നിട്ട് നിശ്ചയിച്ചു (ഏർപ്പെടുത്തി)ക്കൊടുക്കുക لَهُمْ അവർക്ക് طَرِيقًا ഒരു വഴി, മാർഗം, فِي الْبَحْرِ സമുദ്രത്തിൽ يَبَسًا ഉണങ്ങിയ لا تَخَافُ നീ ഭയപ്പെടാതെ, ഭയപ്പെടാത്ത دَرَكًا എത്തിപ്പിടിക്കുന്നത്, പിടികൂടുന്നത് وَلا تَخْشَى പേടിക്കാതെയും, പേടിക്കാത്തതുമായ

---

ശത്രുക്കൾ പിന്നാലെ വന്നു പിടികൂടുമെന്ന ഭയവും വെള്ളത്തിൽ മുങ്ങിപ്പോകുമെന്ന പേടിയും കൂടാതെ കടന്നുപോയിക്കൊള്ളുക എന്ന് സാരം. കൽപനപ്രകാരം, മൂസാ

നബി(അ)യും ഇസ്റാഈല്യരും രാത്രി യാത്ര പുറപ്പെട്ടു ചെങ്കടൽ കടന്നുപോയി.

فَأَتْبَعَهُمْ فِرْعَوْنُ بِجُنُودِهِۦ فَغَشِيَهُم مِّنَ ٱلْيَمِّ مَا غَشِيَهُمْ ﴿٧٨﴾

**﴾78﴿ അങ്ങനെ, ഫിർഔൻ തന്റെ സൈന്യങ്ങളോട്കൂടി അവരെ പിന്തുടർന്നു [പിന്നാലെ ചെന്നു]. അപ്പോൾ, സമുദ്രത്തിൽ നിന്ന് അവരെ മൂടിക്കളഞ്ഞതെല്ലാം മൂടിക്കളഞ്ഞു!**

وَأَضَلَّ فِرْعَوْنُ قَوْمَهُۥ وَمَا هَدَىٰ ﴿٧٩﴾

**﴾79﴿ ഫിർഔൻ തന്റെ ജനതയെ വഴിപിഴപ്പിച്ചു- നേർമാർഗത്തിലാക്കുകയുണ്ടായതുമില്ല.**

---

﴾78﴿ فَأَتْبَعَهُمْ അങ്ങനെ അവരെ പിൻതുടർന്നു فِرْعَوْنُ ഫിർഔൻ بِجُنُودِهِ അവന്റെ സൈന്യങ്ങളുമായി فَغَشِيَهُمْ അപ്പോൾ അവരെ മൂടി (ബാധിച്ചു) مِنَ الْيَمِّ കടലിൽ നിന്ന് مَاغَشِيَهُمْ അവരെ മൂടിയത്, ബാധിച്ചത് ﴾79﴿ وَأَضَلَّ വഴിപിഴപ്പിച്ചു فِرْعَوْنُ ഫിർഔൻ قَوْمَهُ തന്റെ ജനതയെ وَمَاهَدَى അവർ നേർമാർഗത്തിലാക്കിയില്ല, മാർഗദർശനം ചെയ്തതുമില്ല.

---

അല്ലാഹു കൽപിച്ച പ്രകാരം, മൂസാ നബി(അ) സമുദ്രത്തിൽ വടികൊണ്ട് അടിച്ചു. സമുദ്രം പിളർന്നു ഇരുപക്ഷങ്ങളിലും പർവ്വതസമാനം ഉയർന്നു നിൽക്കുന്ന ജലഭിത്തികൾക്കിടയിൽ, വിശാലമായ മാർഗം തുറക്കപ്പെട്ടു. അതിൽക്കൂടി മൂസാ നബി(അ)യും ഇസ്റാഈല്യരും സുഖമായി മറുകരപറ്റി രക്ഷപ്പെട്ടു. അവരുടെ പുറപ്പാടറിഞ്ഞ ഫിർഔനും സൈന്യവും അവരെ പിടികൂടുവാൻവേണ്ടി പിൻതുടർന്നുവന്നു. ആ വഴിയിൽക്കൂടി സമുദ്രമധ്യേ എത്തിയപ്പോൾ, ജലഭിത്തികൾ തമ്മിൽ കൂടിച്ചേർന്നു. അവർ ആകമാനം മുങ്ങി നാശമടയുകയും ചെയ്തു. അങ്ങനെ, അവർക്ക് ബാധിക്കേണ്ട ആപത്തുകളെല്ലാം ബാധിച്ചു. അത് പ്രത്യേകം വിസ്തരിച്ചു പറയേണ്ടതില്ല. ഈ സംഭവത്തെപ്പറ്റി അടുത്ത സൂറത്തുകളിൽ കൂടുതൽ വിവരം കാണാവുന്നതാണ്. കഴിഞ്ഞ സൂറത്തുകളിലും ഈ സംഭവം വിവരിച്ചിട്ടുണ്ട്. ഈ സംഭവം വിവരിക്കുന്നതിൽ, ചില സ്ഥാപിത താൽപര്യക്കാർ നടത്തിയ ദുർവ്യാഖ്യാനങ്ങളെക്കുറിച്ചും മറ്റും ഈ സൂറത്തിന്റെ അവസാനം കൊടുത്തിട്ടുള്ള വ്യാഖ്യാനക്കുറിപ്പ് പ്രത്യേകം വായിക്കുക.

ഇസ്റാഈല്യരെ സംബോധന ചെയ്തുകൊണ്ട്, അല്ലാഹു അവർക്ക് ചെയ്തുകൊടുത്ത മഹത്തായ അനുഗ്രഹങ്ങളിൽ ചിലത് അടുത്ത വചനങ്ങളിൽ അവരെ ഓർമിപ്പിക്കുന്നു.

يَٰبَنِىٓ إِسْرَٰٓءِيلَ قَدْ أَنجَيْنَٰكُم مِّنْ عَدُوِّكُمْ وَوَٰعَدْنَٰكُمْ جَانِبَ ٱلطُّورِ

**﴾80﴿ ഇസ്റാഈൽ സന്തതികളേ! നിങ്ങളുടെ ശത്രുവിൽനിന്ന് നിങ്ങളെ നാം രക്ഷപ്പെടുത്തി; 'ത്വൂറി' ന്റെ [സീനാ പർവ്വതത്തിന്റെ] വലതുഭാഗം നാം നിങ്ങളുമായി നിശ്ചയിക്കുകയും,**

ٱلْأَيْمَنَ وَنَزَّلْنَا عَلَيْكُمُ ٱلْمَنَّ وَٱلسَّلْوَىٰ ﴿٨٠﴾

നിങ്ങൾക്ക് 'മന്ന'യും 'സൽവായും' ഇറക്കിത്തരുകയും ചെയ്തു.

كُلُوا۟ مِن طَيِّبَٰتِ مَا رَزَقْنَٰكُمْ وَلَا تَطْغَوْا۟ فِيهِ فَيَحِلَّ عَلَيْكُمْ غَضَبِى ۖ وَمَن يَحْلِلْ عَلَيْهِ غَضَبِى فَقَدْ هَوَىٰ ﴿٨١﴾

﴾81﴿ (നാം നിങ്ങളോട് ഇങ്ങിനെ പറഞ്ഞു:) 'നിങ്ങൾക്ക് നാം നൽകിയിട്ടുള്ള പരിശുദ്ധ സാധനങ്ങളിൽ നിന്ന് നിങ്ങൾ തിന്നുകൊള്ളുക; അതിൽ അതിക്രമം പ്രവർത്തിക്കരുത്: എന്നാൽ (അതിക്രമം ചെയ്താൽ), നിങ്ങളുടെമേൽ എന്റെ കോപം ഇറങ്ങിയേക്കും. എന്റെ കോപം ആരുടെമേൽ ഇറങ്ങുന്നുവോ തീർച്ചയായും അവൻ (നാശത്തിൽ) പതിച്ചു.

وَإِنِّى لَغَفَّارٌ لِّمَن تَابَ وَءَامَنَ وَعَمِلَ صَٰلِحًا ثُمَّ ٱهْتَدَىٰ ﴿٨٢﴾

﴾82﴿ നിശ്ചയമായും, പശ്ചാത്തപിക്കുകയും, വിശ്വസിക്കുകയും, സൽക്കർമം പ്രവർത്തിക്കുകയും, പിന്നെ നേർമാർഗത്തിൽ ചരിക്കുകയും ചെയ്തവർക്ക് ഞാൻ ധാരാളം പൊറുത്തുകൊടുക്കുന്നവനുമത്രെ.'

---

﴾80﴿ يَابَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികളേ قَدْ أَنْجَيْنَاكُمْ തീർച്ചയായും നാം നിങ്ങളെ രക്ഷപ്പെടുത്തി مِنْ عَدُوِّكُمْ നിങ്ങളുടെ ശത്രുവിൽ നിന്ന് وَوَاعَدْنَاكُمْ നിങ്ങളോട് നാം നിശ്ചയം (കരാർ) ചെയ്കയും ചെയ്തു جَانِبَ الطُّورِ ത്വൂറിന്റെ ഭാഗം الْأَيْمَنَ വലത്തെ وَنَزَّلْنَا നാം ഇറക്കുകയും ചെയ്തു عَلَيْكُمُ നിങ്ങൾക്ക്, നിങ്ങളിൽ الْمَنَّ മന്നയെ (ഒരുതരം തേൻ) وَالسَّلْوَى സൽവാ (കാടപ്പക്ഷി)യും ﴾81﴿ كُلُوا നിങ്ങൾ തിന്നുകൊള്ളുക مِنْ طَيِّبَاتِ പരിശുദ്ധ വസ്തുക്കളിൽ നിന്ന്, നല്ല സാധനങ്ങളിൽ നിന്ന് مَا رَزَقْنَاكُمْ നിങ്ങൾക്ക് നാം നൽകിയിട്ടുള്ള وَلَا تَطْغَوْا നിങ്ങൾ അതിരുകവിയരുത്, അതിക്രമിക്കരുത് فِيهِ അതിൽ فَيَحِلَّ എന്നാൽ ഇറങ്ങും عَلَيْكُمْ നിങ്ങളിൽ غَضَبِي എന്റെ കോപം وَمَنْ യാതൊരുവൻ يَحْلِلْ عَلَيْهِ അവന്റെ മേൽ ഇറങ്ങുന്നതായാൽ غَضَبِي എന്റെ കോപം فَقَدْ هَوَى എന്നാൽ തീർച്ചയായും അവൻ (നാശത്തിൽ) പതിച്ചു (വീണു) ﴾82﴿ وَإِنِّي നിശ്ചയമായും ഞാൻ لغفار വളരെ പൊറുക്കുന്നവൻ തന്നെ لِمَنْ യാതൊരുവന് تَابَ അവൻ പശ്ചാത്തപിച്ചു (ഖേദിച്ചു മടങ്ങി) وَآمَنَ വിശ്വസിക്കുകയും ചെയ്തു وَعَمِلَ പ്രവർത്തിക്കുകയും ചെയ്തു صَالِحًا സൽക്കർമം ثُمَّ പിന്നെ اهْتَدَى അവൻ നേർമാർഗത്തിൽ ചരിക്കുകയും ചെയ്തു

ഫിർഔനിൽ നിന്ന് രക്ഷപ്പെട്ടശേഷം ഇസ്‌റാഈല്യർക്ക് അവരുടെ മാർഗ-നടപടി ക്രമങ്ങൾ അടങ്ങുന്ന വേദഗ്രന്ഥം (തൗറാത്ത്) സീനാപർവ്വതത്തിൽവെച്ച് നൽകാമെന്നും അതിനായി നാൽപത് ദിവസത്തോളം ഭജനം(اعْتِكَاف) ഇരിക്കണമെന്നും, അല്ലാഹു മൂസാ നബി(അ)ക്ക് ഉത്തരവ് നൽകിയിരുന്നു. വേദഗ്രന്ഥം ലഭിക്കുകയെന്നത് സമുദായത്തിന് ആകമാനം വമ്പിച്ച ഒരനുഗ്രഹമാണല്ലോ. പൂർവ്വവേദഗ്രന്ഥങ്ങളിൽ അതിപ്രധാനമായ ഒന്നത്രെ തൗറാത്ത്. ചെങ്കടൽ കടന്ന് രക്ഷപ്പെട്ടതിന് ശേഷം അവർ നാൽപത് സംവത്സരങ്ങളോളം സീനാ താഴ്‌വരയാകുന്ന 'തീഹ്' *(*)* മരുഭൂമിയിൽ കഴിച്ചുകൂട്ടിയിരുന്നു. അക്കാലത്ത് പല സംഭവങ്ങളും അവിടെവെച്ചു നടന്നിട്ടുണ്ട്. അക്കൂട്ടത്തിൽ ഒന്നാണ്, അവർക്കവിടെ സുഭിക്ഷമായി കഴിഞ്ഞുകൂടത്തക്കവണ്ണം ആഹാരത്തിനായി 'മന്ന'യും 'സൽവാ'യും നൽകപ്പെട്ടത്. സസ്യങ്ങളിൽ പ്രത്യക്ഷമായിരുന്ന ഒരുതരം കട്ടിത്തേനാണ് 'മന്ന' (الْمَنّ) കാടപ്പക്ഷിയാണ് 'സൽവാ' (السَّلْوَى) 'ഒരേ ഭക്ഷണം മാത്രം കഴിച്ചുകൊണ്ട് ക്ഷമിച്ചിരിക്കുവാൻ ഞങ്ങൾക്ക് കഴിയുന്നതല്ല' എന്ന് പറഞ്ഞു- മറ്റു പല വിഷയങ്ങളിലും അവർ ചെയ്തത്പോലെ ഇതിലും-നന്ദികേട് കാണിക്കുകയാണ് അവർ ചെയ്തത്. ഈ സംഗതികളെപ്പറ്റിയാണ് മേൽവചനങ്ങളിൽ ഓർമിപ്പിച്ചത്.

തീഹ് വനാന്തരത്തിലെത്തിയശേഷം, അല്ലാഹുവിന്റെ ഉത്തരവനുസരിച്ച് ഭജനമിരിക്കുവാനും, തൗറാത്ത് സ്വീകരിക്കുവാനും വേണ്ടി മൂസാ നബി(അ) സീനായിലേക്ക് പോയി. പോകുമ്പോൾ ജനതയുടെ നേതൃത്വം സഹോദരൻ ഹാറൂൻ നബി(അ)യെ ഏൽപിച്ചിരുന്നു. അടുത്ത വചനം ഈ സംഭവത്തെ ചൂണ്ടിക്കാട്ടുകയും അന്നേരം മൂസാ നബി(അ)യുമായി നടന്ന സംഭാഷണങ്ങൾ ഉദ്ധരിക്കുകയും ചെയ്യുന്നു. സീനായിൽ വെച്ചു മൂസാ നബി(അ)യോട് അല്ലാഹു ചോദിക്കുകയാണ്:

۞ وَمَآ أَعْجَلَكَ عَن قَوْمِكَ يَٰمُوسَىٰ ﴿٨٣﴾

**﴾83﴿ 'നിന്റെ ജനതയെ വിട്ടേച്ചു (വരുവാൻ) നിന്നെ ഇത്രയും ധൃതിപ്പെടുത്തിയതെന്താണ്- മൂസാ!?'**

قَالَ هُمْ أُولَآءِ عَلَىٰٓ أَثَرِى وَعَجِلْتُ إِلَيْكَ رَبِّ لِتَرْضَىٰ ﴿٨٤﴾

**﴾84﴿ അദ്ദേഹം പറഞ്ഞു: 'അവരിതാ, എന്റെ പിന്നിൽ തന്നെയുണ്ട്;**

**എന്റെ രക്ഷിതാവേ! നീ തൃപ്തിപ്പെടുവാനായി ഞാൻ നിങ്കലേക്ക് ധൃതിപ്പെട്ടു വന്നിരിക്കുകയാണ്.'**

---

﴾83﴿ وَمَاأَعْجَلَكَ നിന്നെ (ഇത്ര) ധൃതിപ്പെടുത്തിയതെന്താണ് عَنْقَوْمِكَ നിന്റെ ജനങ്ങളെ വിട്ടു (പോരുവാൻ) يَامُوسَى ഹേ മൂസാ ﴾84﴿ قَالَ അദ്ദേഹം പറഞ്ഞു هُمْأُولَاءِ അവരിതാ عَلَىٰٓأَثَرِي എന്റെ പിന്നിൽ (അടുത്ത്) ഉണ്ട് وَعَجِلْتُ ഞാൻ ധൃതിപ്പെട്ടു വന്നിരിക്കുകയാണ് إِلَيْكَ നിങ്കലേക്ക്, നിന്റെ അടുക്കലേക്ക് رَبِّ എന്റെ രക്ഷിതാവേ لِتَرْضَى നീ തൃപ്തിപ്പെടുവാൻ വേണ്ടി

---

***(*) തീഹ് മരുഭൂമി (برية التيه) പടം 4-ൽ കാണാം. തീഹ് വനാന്തരം എന്നും അതിന് പറയാറുണ്ട്.***

قَالَ فَإِنَّا قَدْ فَتَنَّا قَوْمَكَ مِنۢ بَعْدِكَ وَأَضَلَّهُمُ ٱلسَّامِرِىُّ ﴿٨٥﴾

**《85》 അവൻ (അല്ലാഹു)പറഞ്ഞു: 'എന്നാൽ, നിന്റെ ശേഷം നിന്റെ ജനതയെ നാം പരീക്ഷിച്ചിരിക്കുകയാണ്; 'സാമിരീ' അവരെ വഴിപിഴപ്പിക്കുകയും ചെയ്തിരിക്കുന്നു.**

《85》 قَالَ അവൻ പറഞ്ഞു فَإِنَّا എന്നാൽ നാം قَدْ فَتَنَّا തീർച്ചയായും നാം പരീക്ഷിച്ചിരിക്കുന്നു قَوْمَكَ നിന്റെ ജനതയെ مِنۢ بَعْدِكَ നിന്റെ (നീ പോന്നതിന്റെ) ശേഷം وَأَضَلَّهُمُ അവരെ വഴിപിഴപ്പിക്കുകയും ചെയ്തിരിക്കുന്നു السَّامِرِيُّ സാമിരീ

മൂസാ നബി(അ) സീനായിലേക്ക് പോയിരുന്ന അവസരത്തിൽ, 'സാമിരീ' എന്നു പറയപ്പെടുന്ന ഒരുവൻ ഇസ്‌റാഈല്യരെ വഴിപിഴപ്പിച്ചു. താഴെ പറയുന്ന പ്രകാരം ഒരു പശുക്കുട്ടിയെ ഉണ്ടാക്കി അതിനെ ആരാധിക്കുവാൻ അവൻ ജനങ്ങളെ പ്രേരിപ്പിച്ചു. ഈ സംഭവം മൂസാ (അ) അറിഞ്ഞിരുന്നില്ല. അദ്ദേഹം സഹോദരന്റെ നേതൃത്വത്തിൽ ജനങ്ങളെ പിന്നിൽ വിട്ടേച്ചു മനസ്സമാധാനത്തോടെ ധൃതിപ്പെട്ടു വന്നിരിക്കുകയാണ്. ഈ സന്ദർഭത്തിലാണ് അല്ലാഹു മേൽകണ്ട പ്രകാരം ചോദിക്കുന്നത്.

മൂസാ (അ) തന്റെ ജനതയെ വിട്ടുപോന്നിട്ട് അൽപദിവസമേ ആയിട്ടുള്ളൂ. സഹോദരനെ പ്രതിനിധിയായി ഏൽപിച്ചിട്ടുമുണ്ട്. താൻ പോന്നിട്ടുള്ളത്തന്നെ തന്റെ ജനതക്ക് വേദഗ്രന്ഥം ലഭിക്കുവാനും അല്ലാഹുവിന്റെ സന്ദേശം കേൾക്കുവാനും വേണ്ടിയാണ് താനും. അതും അല്ലാഹുവിന്റെ കൽപനപ്രകാരമാണ്. ഈ വസ്തുതകളെല്ലാം ആ ജനങ്ങൾക്ക് നല്ലപോലെ അറിയാവുന്നതാണല്ലോ. എന്നിരിക്കെ, ഈ വിവരം - തന്റെ ജനത വഴിപിഴപ്പിക്കപ്പെട്ട വർത്തമാനം-അറിയുമ്പോൾ മൂസാ നബി(അ)ക്കുണ്ടാകുന്ന വ്യസനത്തിനും, കോപത്തിനും അതിരുണ്ടാകുമോ?!

فَرَجَعَ مُوسَىٰٓ إِلَىٰ قَوْمِهِۦ غَضْبَٰنَ أَسِفًا ۚ قَالَ يَٰقَوْمِ أَلَمْ يَعِدْكُمْ رَبُّكُمْ وَعْدًا حَسَنًا ۚ

**《86》 അങ്ങനെ, കുപിതനും വ്യാകുലചിത്തനുമായിക്കൊണ്ട് മൂസാ തന്റെ ജനങ്ങളുടെ അടുക്കലേക്ക് മടങ്ങിവന്നു; അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ! നിങ്ങളുടെ റബ്ബ് നല്ലതായ ഒരു വാഗ്ദാനം നിങ്ങളോട് ചെയ്തിട്ടില്ലേ? [വേദഗ്രന്ഥം നൽകുമെന്ന് വാഗ്ദാനം ചെയ്തിട്ടില്ലേ?!]**

أَفَطَالَ عَلَيْكُمُ ٱلْعَهْدُ أَمْ أَرَدتُّمْ أَن يَحِلَّ عَلَيْكُمْ غَضَبٌ مِّن رَّبِّكُمْ فَأَخْلَفْتُم مَّوْعِدِى ﴿٨٦﴾

**എന്നിട്ട് നിങ്ങൾക്ക് കാലം ദീർഘിച്ചുപോയോ? അഥവാ നിങ്ങളുടെ റബ്ബിന്റെ പക്കൽ നിന്ന് വല്ല കോപവും നിങ്ങളിൽ ഇറങ്ങണമെന്ന് നിങ്ങൾ ഉദ്ദേശിച്ചിരിക്കുന്നുവോ? അങ്ങനെ, എന്റെ നിശ്ചയം നിങ്ങൾ ലംഘിച്ചിരിക്കുകയാണോ?!'**

﴾86﴿ فَرَجَعَ مُوسَىٰ അങ്ങനെ മൂസാമടങ്ങി إِلَىٰ قَوْمِهِۦ തന്റെ ജനതയിലേക്ക് غَضْبَانَ കുപിതനായി أَسِفًا വ്യാകുലചിത്തനായി قَالَ അദ്ദേഹം പറഞ്ഞു يَٰقَوْمِ എന്റെ ജനങ്ങളേ أَلَمْ يَعِدْكُمْ നിങ്ങളോട് വാഗ്ദാനം ചെയ്തിട്ടില്ലേ رَبُّكُمْ നിങ്ങളുടെ റബ്ബ് وَعْدًا حَسَنًا നല്ല ഒരു വാഗ്ദാനം أَفَطَالَ എന്നിട്ട് ദീർഘിച്ചു പോയോ عَلَيْكُمُ നിങ്ങൾക്ക്, നിങ്ങളിൽ الْعَهْدُ കാലം أَمْ أَرَدتُّمْ അഥവാ (അല്ലെങ്കിൽ) നിങ്ങൾ ഉദ്ദേശിച്ചുവോ أَن يَحِلَّ ഇറങ്ങണമെന്ന്, വരണമെന്ന് عَلَيْكُمْ നിങ്ങളിൽ غَضَبٌ കോപം مِّن رَّبِّكُمْ നിങ്ങളുടെ റബ്ബിന്റെ പക്കൽ നിന്ന് فَأَخْلَفْتُم അങ്ങനെ നിങ്ങൾ ലംഘിച്ചിരിക്കുകയാണോ, വ്യത്യാസം ചെയ്തതാണോ مَّوْعِدِي എന്റെ നിശ്ചയത്തെ

---

ഇബ്‌റാഹീം (അ), യഅ്ക്വൂബ് (അ) എന്നീ പ്രവാചക വര്യൻമാരുടെ സന്താനപരമ്പരയാണല്ലോ ഇസ്‌റാഈൽ വർഗം. എങ്കിലും അവരുടെ പഴയ സ്ഥിതികളെല്ലാം മാറിക്കഴിഞ്ഞിരിക്കുന്നു. അവർ, ഈജിപ്തുകാരിൽ നിന്ന് വിഗ്രഹാരാധനയും, പശുപൂജയും പഠിച്ചു ദീർഘകാലം അതിൽ പരിചയിച്ചു വന്നിരിക്കുകയാണ്. ഈജിപ്തിൽ നിന്ന് രക്ഷപ്പെട്ടു പോരുന്ന വഴിക്ക് ബിംബങ്ങളെ വെച്ചു പൂജിച്ചുവരുന്ന ഒരു ജനതയെ കണ്ടപ്പോൾ, അവർ മൂസാ നബി(അ)യോട് പറഞ്ഞ വാക്കിൽ നിന്ന്, വിഗ്രഹാരാധനയിൽ അവർക്കുള്ള താൽപര്യം എത്രമാത്രമായിരുന്നുവെന്ന് മനസ്സിലാക്കാം. അല്ലാഹു പറയുന്നു:

قَالُوا يَا مُوسَى اجْعَل لَّنَا إِلَٰهًا كَمَا لَهُمْ آلِهَةٌ..... (സാരം: അവർ പറഞ്ഞു: മൂസാ! ഇവർക്ക് പല ആരാധ്യവസ്തുക്കളും– ഇലാഹുകളും–ഉള്ളത്പോലെ ഞങ്ങൾക്കും ഒരു ആരാധ്യവസ്തുവെ നിശ്ചയിച്ചുതാ. അദ്ദേഹം പറഞ്ഞു: 'നിശ്ചയമായും, വിഡ്ഢിത്തം പ്രവർത്തിക്കുന്ന ഒരു ജനതയാണ് നിങ്ങൾ. ഈ ജനതയാകട്ടെ, ഇവർ നിലകൊള്ളുന്ന മാർഗം നാശമടഞ്ഞതാണ്. ഇവർ ചെയ്യുന്ന പ്രവർത്തി നിഷ്ഫലവുമാണ്. (7:138,139). ഇത്പോലെ, ബാലിശമായ ചോദ്യങ്ങളും, കൊള്ളരുതാത്ത സ്വഭാവങ്ങളും ഇസറാഈല്യരിൽ സാധാരണമായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ; മൂസാ നബി(അ) മടങ്ങിവരുന്നത്വരെ കാത്തിരിക്കുവാനുള്ള ക്ഷമയാകട്ടെ, അദ്ദേഹത്തിന്റെ ഉപദേശങ്ങളും, ഹാറൂൻ നബി(അ)യുടെ താക്കീതുകളും ശ്രവിക്കുവാനുള്ള മനഃസ്ഥിതിയാകട്ടെ, അവർക്കുണ്ടായില്ല.

قَالُوا۟ مَآ أَخْلَفْنَا مَوْعِدَكَ بِمَلْكِنَا وَلَٰكِنَّا حُمِّلْنَآ أَوْزَارًا مِّن زِينَةِ ٱلْقَوْمِ

**﴾87﴿ അവർ പറഞ്ഞു: 'ഞങ്ങൾ ഞങ്ങളുടെ ഹിതപ്രകാരം താങ്കളുടെ നിശ്ചയം ലംഘിച്ചിരിക്കുകയല്ല; എങ്കിലും, (ആ) ജനങ്ങളുടെ [ക്വിബ്ത്വികളുടെ] അലങ്കാരവസ്തുക്കളിൽപ്പെട്ട കുറേ ഭാരങ്ങൾ ഞങ്ങൾ വഹിപ്പിക്കപ്പെട്ടു;**

فَقَذَفْنَٰهَا فَكَذَٰلِكَ أَلْقَى ٱلسَّامِرِىُّ ﴿٨٧﴾

**അങ്ങനെ, ഞങ്ങളത് എറിഞ്ഞുകളഞ്ഞു; അപ്രകാരം സാമീരി (അത് തീയിൽ) എടുത്തിട്ടു.'**

فَأَخْرَجَ لَهُمْ عِجْلًا جَسَدًا لَّهُۥ خُوَارٌ فَقَالُوا۟ هَٰذَآ إِلَٰهُكُمْ وَإِلَٰهُ مُوسَىٰ فَنَسِىَ ﴿٨٨﴾

《88》 എന്നിട്ട്, അവന്‍ അവര്‍ക്കൊരു പശുക്കിടാവിനെ -മുക്കുറ ശബ്ദമുള്ള ഒരു ദേഹത്തെ- പുറപ്പെടുവിച്ചുകൊടുത്തു.

അപ്പോള്‍ അവര്‍ (തമ്മില്‍) പറഞ്ഞു; 'നിങ്ങളുടെയും, മൂസായുടേയും ഇലാഹ് [ആരാധ്യന്‍] ഇതാ! അദ്ദേഹം [മൂസാ] മറന്നുപോയിരിക്കുകയാണ്.'

أَفَلَا يَرَوْنَ أَلَّا يَرْجِعُ إِلَيْهِمْ قَوْلًا وَلَا يَمْلِكُ لَهُمْ ضَرًّا وَلَا نَفْعًا ﴿٨٩﴾

《89》 എന്നാല്‍, അവര്‍ കാണുന്നില്ലേ; അവരോട് അത് യാതൊരു വാക്കും മറുപടി പറയുന്നില്ല; അവര്‍ക്ക് ഒരു ഉപദ്രവമാകട്ടെ, ഉപകാരമാകട്ടെ അതിന് സാധിക്കുന്നുമില്ല എന്ന്!?

---

《87》 قَالُوا അവര്‍ പറഞ്ഞു مَا أَخْلَفْنَا ഞങ്ങള്‍ ലംഘിച്ചതല്ല, വ്യത്യാസം ചെയ്തിട്ടില്ല مَوْعِدَكَ താങ്കളുടെ നിശ്ചയത്തെ بِمَلْكِنَا ഞങ്ങളുടെ ഹിതപ്രകാരം (ഇഷ്ടം അനുസരിച്ചു) وَلَٰكِنَّا എങ്കിലും ഞങ്ങള്‍ حُمِّلْنَا വഹിപ്പിക്കപ്പെട്ടു (ഞങ്ങള്‍ പേറേണ്ടി വന്നു) أَوْزَارًا കുറേ ഭാരങ്ങള്‍ مِّن زِينَةِ الْقَوْمِ (ആ) ജനങ്ങളുടെ അലങ്കാരവസ്തുക്കളില്‍ (ആഭരണങ്ങളില്‍) നിന്ന് فَقَذَفْنَاهَا എന്നിട്ട് ഞങ്ങളത് എറിഞ്ഞു فَكَذَٰلِكَ എന്നിട്ട് അപ്രകാരം أَلْقَى السَّامِرِيُّ സാമിരി എടുത്തിട്ടു, ഇട്ടു 《88》 فَأَخْرَجَ എന്നിട്ട് അവന്‍ പുറപ്പെടുവിച്ചു, പ്രത്യക്ഷപ്പെടുത്തി لَهُمْ അവര്‍ക്ക് عِجْلًا ഒരു പശുക്കിടാവിനെ, മൂരിക്കുട്ടിയെ جَسَدًا ഒരു ശരീരത്തെ, ഒരു ദേഹം لَّهُۥ خُوَارٌ അതിന് മുക്കുറശബ്ദമുണ്ട് فَقَالُوا അപ്പോള്‍ അവര്‍ പറഞ്ഞു هَٰذَا إِلَٰهُكُمْ ഇതാ നിങ്ങളുടെ ഇലാഹ് وَإِلَٰهُ مُوسَىٰ മൂസായുടെ ഇലാഹും فَنَسِيَ എന്നിട്ട് അവന്‍ മറന്നുപോയിരിക്കുകയാണ്. 《89》 أَفَلَا يَرَوْنَ എന്നാലവര്‍ കാണുന്നില്ലേ أَلَّا يَرْجِعُ അതു മടക്കുന്നില്ല (മറുപടി പറയുന്നില്ല) എന്ന് إِلَيْهِمْ അവരോട് അവരിലേക്ക് قَوْلًا വാക്ക്, ഒരു വാക്കും وَلَا يَمْلِكُ അത് സ്വാധീനമാക്കുന്നുമില്ല, അതിനു സാധിക്കുന്നുമില്ല لَهُمْ അവര്‍ക്ക് ضَرًّا ഒരു ഉപദ്രവത്തിനും وَلَا نَفْعًا ഒരു ഉപകാരത്തിനും തന്നെ (സാധിക്കുന്നില്ല)

---

87-ാം വചനത്തിന്റെ അവസാനത്തോടുകൂടി ഇസ്റാഈല്യരുടെ വാക്കുകള്‍ അവസാനിക്കുന്നതായും, 88-ാം വചനം മുതല്‍ക്കുള്ളത് ക്വുര്‍ആന്റെ പ്രസ്താവനയായുമാണ് മനസ്സിലാകുന്നത്. അതായത്; ഇസ്റാഈല്യരുടെ പക്കല്‍, ഈജിപ്തുകാരുടെ ധാരാളം സ്വര്‍ണാഭരണങ്ങളുണ്ടായിരുന്നു. അതും വഹിച്ചുകൊണ്ടാണ് അവര്‍ പോന്നിരുന്നത്. അവ ഉരുക്കി അതുകൊണ്ടാണ്, സാമിരി പശുക്കിടാവിനെ ഉണ്ടാക്കിയത്. മൂസാ നബി(അ)

അവരോട് കോപിച്ചപ്പോൾ ഒഴികഴിവ് പറയുവാൻ ശ്രമിച്ചു. 'ആ ജനങ്ങളുടെ കുറേ ആഭരണച്ചുമടുകൾ ഞങ്ങളുടെ വശമുണ്ടായിരുന്നത് ഞങ്ങൾ വലിച്ചെറിഞ്ഞു; വേറെയൊന്നും ഞങ്ങൾ ചെയ്തിട്ടില്ല; സാമിരി അതെടുത്തു തീയിൽ ഇട്ടു ഉരുക്കി ഒരു അത്ഭുത പശുക്കുട്ടിയെ ഉണ്ടാക്കിയതാണ്' എന്നത്രെ അവർ പറയുന്നതിന്റെ താൽപര്യം. ഈജിപ്തിൽ വെച്ചു ഒരു ഉൽസവത്തിന്റെയോ മറ്റോ കാരണം പറഞ്ഞു ക്വിബ്ത്വികളിൽ നിന്ന് ഇസ്റാഈല്യർ കുറേ ആഭരണങ്ങൾ വാങ്ങിയിരുന്നുവെന്നും അത് മടക്കിക്കൊടുത്തിട്ടുണ്ടായിരുന്നില്ലെന്നും പല മുഫസ്സിറുകളും പറഞ്ഞുകാണുന്നു. തൗറാത്തിലും ഇത് പ്രസ്താവിച്ചിട്ടുണ്ട്. (പുറപ്പാട് 11 ൽ 2;12 ൽ 36). അല്ലാഹുവിന്നറിയാം.

**عجل** എന്ന വാക്കിന് 'പശുക്കിടാവ്, പശുക്കുട്ടി, മൂരിക്കുട്ടി, കാളക്കുട്ടി' എന്നൊക്കെ അർഥം വരാവുന്നതാണ്. തൗറാത്തിന്റെ മലയാളപ്പതിപ്പിൽ 'കാളക്കുട്ടി' എന്നാണ് പറയുന്നത്. ഏതോ ചില സൂത്രപ്പണികൾ മൂലം, കന്നുകാലികളുടെ മുക്കുറ (മൂക്കുകൊണ്ടു മുരളുന്ന ഒരു തരം ശബ്ദം) പോലെ ശബ്ദം പുറപ്പെടുവിച്ചിരുന്നത് കൊണ്ട് അതൊരു അത്ഭുതവസ്തുവായി ഇസ്റാഈല്യർ കരുതി. കേവലം ജീവനില്ലാത്തതും, യാതൊന്നിനും കഴിവില്ലാത്തതുമാണ് അതെന്ന് അവർ ഗൗനിച്ചില്ല. മാത്രമോ? അത് തന്നെയാണ് മൂസാ നബി(അ) തേടിപ്പോയ ദൈവം, അദ്ദേഹം മറന്നുപോയതാണ്, എന്ന് പോലും അവർ പറഞ്ഞുണ്ടാക്കി.

## വിഭാഗം – 5

وَلَقَدْ قَالَ لَهُمْ هَـٰرُونُ مِن قَبْلُ يَـٰقَوْمِ إِنَّمَا فُتِنتُم بِهِۦ ۖ وَإِنَّ رَبَّكُمُ ٱلرَّحْمَـٰنُ فَٱتَّبِعُونِى وَأَطِيعُوٓا۟ أَمْرِى ﴿٩٠﴾

**《90》 മുമ്പ് തന്നെ ഹാറൂൻ അവരോട് പറഞ്ഞിട്ടുണ്ട്: 'എന്റെ ജനങ്ങളേ! ഇത് (പശുക്കിടാവ്) മൂലം നിങ്ങൾ പരീക്ഷണം ചെയ്യപ്പെട്ടിരിക്കുക തന്നെയാണ്; നിശ്ചയമായും, നിങ്ങളുടെ രക്ഷിതാവ് പരമകാരുണികനത്രെ. അതുകൊണ്ട്, നിങ്ങൾ എന്നെ പിൻപററുവിൻ.' എന്റെ കൽപന അനുസരിക്കുകയും ചെയ്യുവിൻ.'**

قَالُوا۟ لَن نَّبْرَحَ عَلَيْهِ عَـٰكِفِينَ حَتَّىٰ يَرْجِعَ إِلَيْنَا مُوسَىٰ ﴿٩١﴾

**《91》 അവർ പറഞ്ഞു: 'മൂസാ ഞങ്ങളുടെ അടുക്കലേക്ക് മടങ്ങിവരുവോളം, ഞങ്ങൾ ഇതിന്റെ അടുക്കൽ ഭജനം നടത്തുന്നവരായിത്തന്നെയിരിക്കും.'**

---

《90》 وَلَقَدْقَالَ തീർച്ചയായും പറഞ്ഞിട്ടുണ്ട് لَهُمْ അവരോട് هَارُونُ ഹാറൂൻ مِنْ قَبْلُ മുമ്പ്, മുമ്പ് തന്നെ يَاقَوْمِ എന്റെ ജനങ്ങളേ إِنَّمَافُتِنْتُمْ നിങ്ങൾ പരീക്ഷണം ചെയ്യപ്പെട്ടിരിക്കുക തന്നെയാണ് بِهِ ഇത്കൊണ്ട്, ഇത്മൂലം وَإِنَّ رَبَّكُمُ നിശ്ചയമായും നിങ്ങളുടെ റബ്ബ് الرَّحْمَٰنُ റഹ്മാനാണ്, പരമകാരുണികനാണ് فَاتَّبِعُونِي അതുകൊണ്ട് എന്നെ നിങ്ങൾ

പിൻപറ്റുവിൻ وَأَطِيعُوا നിങ്ങൾ അനുസരിക്കുകയും ചെയ്യുവിൻ أَمْرِي എന്റെ കല്പന ﴾91﴿ قَالُوا അവർ പറഞ്ഞു لَن نَّبْرَحَ ഞങ്ങൾ ആയിക്കൊണ്ട് തന്നെയിരിക്കും (വിടുകയില്ല) عَلَيْهِ അതിനടുക്കൽ عَاكِفِينَ ഭജനമിരിക്കുന്നവർ حَتَّىٰ يَرْجِعَ മടങ്ങിവരുന്നത്വരെ إِلَيْنَا ഞങ്ങളുടെ അടുക്കലേക്ക് مُوسَىٰ മൂസാ

---

ഇസ്റാഈല്യർ പശുക്കുട്ടിയെ പൂജിച്ചു വഴിപിഴക്കുന്നതിൽ നിന്ന് തടയുവാൻ ഹാറൂൻ നബി(അ) വളരെ പരിശ്രമിച്ചിട്ടുണ്ടന്ന് ഇതിൽ നിന്നും മറ്റും വ്യക്തമാകുന്നു. പക്ഷേ, ജനങ്ങൾ അദ്ദേഹത്തിന്റെ കൽപനയും ഉപദേശവും വിലവെച്ചില്ല. സൂറത്തുൽ ബക്വറഃയിൽ അല്ലാഹു പറഞ്ഞത് പോലെ, അവരുടെ അവിശ്വാസം മൂലം ആ പശുക്കിടാവിനോടുള്ള സ്നേഹം അവരുടെ ഹൃദയങ്ങളിൽ കുടിപ്പിക്കപ്പെട്ടുപോയി (وَأُشْرِبُوا فِي قُلُوبِهِمُ الْعِجْلَ بِكُفْرِهِمْ - البقرة : ٩٣)മൂസാ നബി(അ) മടങ്ങിവന്നപ്പോൾ, ഇസ്റാഈല്യർ പശുക്കിടാവിന് ചുറ്റും ഒരുമിച്ചുകൂടി നൃത്തം വെക്കുന്നതും, സംഗീതങ്ങൾ ആലപിച്ച് ശബ്ദകോലാഹലങ്ങളുണ്ടാക്കുന്നതുമാണ് കണ്ടെതെന്ന് ക്വുർആൻ വ്യാഖ്യാനങ്ങളിലും ബൈബ്ളിലും കാണാവുന്നതാണ്.

ഇമാം അബൂബക്ർ ത്വർശൂശീ (ابوبكر الطرشوشي - رح)യുടെ ഒരു ഫത്‌വാ സംക്ഷേപം ഇവിടെ ഉദ്ധരിക്കുന്നത് സന്ദർഭോചിതമായിരിക്കും. ഇമാം ക്വുർത്വുബീ (قرطبي - رح) നിവേദനം ചെയ്യുന്ന ആ ഫത്‌വായും, അതിന്റെ ചോദ്യവും പല പ്രധാന ഗ്രന്ഥങ്ങളിലും കാണാവുന്നതാണ്:-

ചോദ്യം; 'കുറേ ആളുകൾ ചേർന്ന് 'ദിക്ർ' നടത്തുന്നു. ചെണ്ടകൊട്ടുക, നൃത്തം ചെയ്യുക മുതലായ പല കുചേഷ്ടകളും കാണിക്കുക, ഭക്ഷണസാധനങ്ങൾ വിതരണം ചെയ്യുക എന്നിങ്ങനെ പലതും ഇതിനിടയിൽ നടത്തപ്പെടുന്നു. ഇവരുടെ കൂട്ടത്തിൽ പങ്കെടുക്കുവാൻ പാടുണ്ടോ, ഇല്ലേ?' ഇതാണ് ചോദ്യത്തിന്റെ ചുരുക്കം.

മറുപടിയുടെ ചുരുക്കം ഇപ്രകാരമാകുന്നു: 'സൂഫിയാക്കളുടെ ഇത്തരം നടപടി, തനി തോന്ന്യാസവും വിഡ്ഢിത്തവും പിഴച്ചതുമത്രെ. 'ഇസ്‌ലാം' എന്നാൽ കിതാബും സുന്നത്തും (ക്വുർആനും നബിചര്യയും) അല്ലാതെ മറ്റൊന്നുമല്ല. ഈ നൃത്തപ്രകടനങ്ങളെല്ലാം ആദ്യമായി നിർമിച്ചത് സാമിരിയാകുന്നു. അവൻ പശുക്കിടാവിനെ ഉണ്ടാക്കിയപ്പോൾ, ഇസ്റാഈല്യർ അതിന്റെ ചുറ്റും കൂടി ചെയ്തു പോന്ന സമ്പ്രദായമാണിത്. അത് അവിശ്വാസികളുടെയും ഗോപൂജ (പശു ആരാധ)കൻമാരുടെയും മതമാകുന്നു. ചെണ്ടയാകട്ടെ, മുസ്‌ലിംകളെ വഴിതെറ്റിക്കുവാനായി നിർമതവാദികൾ (الزنادقة) നടപ്പിൽ വരുത്തിയതുമാകുന്നു. നബിﷺയുടെയും സ്വഹാബികളുടെയും സദസ്സുകൾ അച്ചടക്കത്തോടുകൂടിയതായിരുന്നു. ഇത്തരക്കാർ പള്ളിയിലും മറ്റും പ്രവേശിക്കുന്നത് മുടക്കം ചെയ്യേണ്ടത് അധികാരപ്പെട്ടവരുടെ കടമയാണ്. അല്ലാഹുവിലും, അന്ത്യനാളിലും വിശ്വസിക്കുന്ന ഒരാൾക്കും അതിൽ പങ്കെടുക്കാനോ, അതിൽ സഹായിക്കുവാനോ പാടില്ല. നാല് ഇമാമുകളുടെയും, അല്ലാത്തവരുടെയും മദ്ഹബും ഇത് തന്നെയാകുന്നു.

മൂസാ (അ) ജനങ്ങളെ ആക്ഷേപിച്ചശേഷം സഹോദരൻ ഹാറൂൻ നബിയുടെ നേരെ തിരിഞ്ഞു.

قَالَ يَـٰهَـٰرُونُ مَا مَنَعَكَ إِذْ رَأَيْتَهُمْ ضَلُّوٓا۟ ﴿٩٢﴾

﴾92﴿ അദ്ദേഹം പറഞ്ഞു: 'ഹാറൂന്‍! ഇവര്‍ വഴിപിഴച്ചതായി നീ കണ്ട പ്പോള്‍, നിനക്ക് എന്ത് തടസ്സമാണു ണ്ടായത്,-

أَلَّا تَتَّبِعَنِ ۖ أَفَعَصَيْتَ أَمْرِى ﴿٩٣﴾

﴾93﴿ 'എന്നെ പിന്‍തുടരാതിരിക്കു വാന്‍? അപ്പോള്‍, നീ എന്റെ കല്‍പ നക്ക് എതിര് പ്രവര്‍ത്തിച്ചുവോ?!'

قَالَ يَبْنَؤُمَّ لَا تَأْخُذْ بِلِحْيَتِى وَلَا بِرَأْسِىٓ ۖ إِنِّى خَشِيتُ أَن تَقُولَ فَرَّقْتَ بَيْنَ بَنِىٓ إِسْرَٰٓءِيلَ وَلَمْ تَرْقُبْ قَوْلِى ﴿٩٤﴾

﴾94﴿ അദ്ദേഹം പറഞ്ഞു: 'എന്റെ മാതൃപുത്രാ! എന്റെ താടിയും തലയും പിടിക്കരുത്!-

ഇസ്‌റാഈല്‍ സന്തതികള്‍ക്കിട യില്‍ നീ ഭിന്നിപ്പുണ്ടാക്കിക്കളഞ്ഞു. എന്റെ വാക്ക് നീ ഗൗനിച്ചതുമില്ല. എന്ന് (എന്നെപ്പറ്റി) നീ പറയുമെന്ന് ഞാന്‍ ഭയപ്പെട്ടു.'

---

﴾92﴿ قَالَ അദ്ദേഹം പറഞ്ഞു يَاهَارُونُ ഹാറൂനേ مَامَنَعَكَ നിനക്കു എന്തു തടസ്സമു ണ്ടായി, നിന്നെ മുടക്കിയതെന്താണ് إِذْرَأَيْتَهُمْ നീ അവരെ കണ്ടപ്പോള്‍ ضَلُّوا അവര്‍ വഴി പിഴച്ചതായി ﴾93﴿ أَلَّاتَتَّبِعَنِ എന്നെ പിന്‍തുടരാതിരിക്കുവാന്‍ أَفَعَصَيْتَ അപ്പോള്‍ നീ എതിരു പ്രവര്‍ത്തിച്ചുവോ أَمْرِي എന്റെ കല്‍പനക്ക് ﴾94﴿ قَالَ അദ്ദേഹം പറഞ്ഞു يَاابْنَ أُمَّ എന്റെ മാതൃപുത്രാ (ഉമ്മയുടെ മകനേ) لَاتَأْخُذْ നീ പിടിക്കേണ്ട بِلِحْيَتِي എന്റെ താടിക്ക് وَلَابِرَأْسِي എന്റെ തലക്കും, തലയും (വേണ്ടാ) إِنِّي നിശ്ചയമായും ഞാന്‍ خَشِيتُ ഞാന്‍ ഭയപ്പെട്ടു أَنْتَقُولَ നീ പറയുമെന്ന് فَرَّقْتَ നീ ഭിന്നിപ്പുണ്ടാക്കി بَيْنَبَنِي إِسْرَائِيلَ ഇസ്‌റാ ഈല്‍ സന്തതികള്‍ക്കിടയില്‍ وَلَمْتَرْقُبْ നീ വിവക്ഷിച്ചതുമില്ല, ഗൗനിച്ചതുമില്ല قَوْلِي എന്റെ വാക്ക്, ഞാന്‍ പറഞ്ഞത്.

---

'പ്രിയപ്പെട്ട സഹോദരാ' എന്ന അര്‍ത്ഥത്തിലുള്ള ഒരു പ്രയോഗമാണ് 'എന്റെ മാതൃ പുത്രാ' (ياابن أم) എന്ന് പറഞ്ഞത്. മൂസാ (അ) സീനാപര്‍വ്വതത്തിലേക്ക് പോകുമ്പോള്‍ സഹോദരനോട് ഇങ്ങിനെ പറഞ്ഞിരുന്നു:

اخْلُفْنِي فِي قَوْمِي وَأَصْلِحْ وَلَاتَتَّبِعْ سَبِيلَ الْمُفْسِدِينَ - الاعراف : ١٤٢

സാരം: നീ എന്റെ ജനതയില്‍ എനിക്ക് പ്രതിനിധിയായിരിക്കണം: നല്ലത് പ്രവര്‍ത്തി ക്കുകയും ചെയ്യണം; കുഴപ്പമുണ്ടാക്കുന്നവരുടെ മാര്‍ഗം പിന്‍പറ്റുകയും ചെയ്യരുത്. (അഅ്‌റാഫ്) എന്നിരിക്കെ, അദ്ദേഹം തിരിച്ചു വന്നപ്പോള്‍ കണ്ട കാഴ്ച അദ്ദേഹത്തെ തെറ്റിദ്ധരിപ്പിച്ചിരിക്കാമല്ലോ. കോപം നിമിത്തം അദ്ദേഹം സഹോദരന്റെ തലപിടിച്ചു വലിച്ചതിന് പുറമെ, തൗറാത്തിന്റെ പലകകള്‍ നിലത്തിടുകയും ചെയ്തിരുന്നു. കാര്യം

മനസ്സിലായപ്പോൾ, അദ്ദേഹം സഹോദരന് വേണ്ടി ദുആ ചെയ്കയും പലകകൾ എടുക്കുകയും ചെയ്തു. (സൂ:അഅ്റാഫ് 150-154)

'എന്നെ പിൻതുടരാതിരിക്കുവാൻ നിനക്ക് എന്ത് തടസ്സമാണുണ്ടായത് എന്ന് പറഞ്ഞതിന്റെ സാരം രണ്ട് പ്രകാരത്തിൽ ആയിരിക്കാവുന്നതാണ്: (1) ഇതെല്ലാം കണ്ടപ്പോൾ, അവരെ വിട്ടേച്ച് എന്റെ പിന്നാലെ വന്നുകൂടായിരുന്നുവോ? എന്നും, (2) ഞാൻ പോയപ്പോൾ ചെയ്ത ഉപദേശം പിൻപറ്റാമായിരുന്നില്ലേ? എന്നും. ഏതായാലും ആ കുഴപ്പത്തിൽ അവരെ വിട്ടുപോകുന്നതും, ബലം പ്രയോഗിച്ചു അവരെ അടക്കുവാൻ ശ്രമിക്കുന്നതും കൂടുതൽ കുഴപ്പത്തിന് ഇടയാകുമെന്ന് ഹാറൂൻ (അ) കരുതി. അനന്തരം മൂസാ നബി(അ) സാമിരിയുടെ നേരെ തിരിഞ്ഞു:

قَالَ فَمَا خَطْبُكَ يَـٰسَـٰمِرِىُّ ﴿٩٥﴾

**《95》 അദ്ദേഹം ചോദിച്ചു: 'എന്നാൽ, നിന്റെ കാര്യം എന്താണ്- 'സാമിരീ'!**

قَالَ بَصُرْتُ بِمَا لَمْ يَبْصُرُوا۟ بِهِۦ فَقَبَضْتُ قَبْضَةً مِّنْ أَثَرِ ٱلرَّسُولِ فَنَبَذْتُهَا وَكَذَٰلِكَ سَوَّلَتْ لِى نَفْسِى ﴿٩٦﴾

**《96》 അവൻ പറഞ്ഞു: 'അവർ [ജനങ്ങൾ] കണ്ടിട്ടില്ലാത്തത് ഞാൻ കണ്ടു; അങ്ങനെ, ദൂതന്റെ [റസൂലിന്റെ] കാൽപാടിൽ നിന്നും ഒരു പിടി [അൽപം] ഞാൻ പിടിച്ചു; എന്നിട്ട് അത് ഇട്ടുകളയുകയും ചെയ്തു. അങ്ങനെയാണ് എന്റെ മനസ്സ് എനിക്ക് പ്രേരണ നൽകിയത്.**

---

《95》 قَالَ അദ്ദേഹം പറഞ്ഞു فَمَا എന്നാലെന്താണ് خَطْبُكَ നിന്റെ കാര്യം يَا سَامِرِيُّ ഹേ സാമിരീ 《96》 قَالَ അവൻ പറഞ്ഞു بَصُرْتُ ഞാൻ കണ്ടു بِمَا യാതൊന്ന് لَمْ يَبْصُرُوا بِهِ അവർ അത് കണ്ടിട്ടില്ല فَقَبَضْتُ അങ്ങിനെ ഞാൻ പിടിച്ചു, എടുത്തു قَبْضَةً ഒരു പിടി (അൽപം) مِنْ أَثَرِ الرَّسُولِ റസൂലിന്റെ കാല്പാടിൽ നിന്ന് فَنَبَذْتُهَا എന്നിട്ട് ഞാനത് ഇട്ടുകളഞ്ഞു وَ كَذَٰلِكَ അപ്രകാരം سَوَّلَتْ പ്രേരിപ്പിച്ചു, ഭംഗിയായി കാണിച്ചു لِي എനിക്ക് نَفْسِي എന്റെ മനസ്സ്.

---

അതായത്: ജനങ്ങൾക്ക് കണ്ടു മനസ്സിലാക്കുവാൻ കഴിയാത്ത ചില സൂത്രങ്ങൾ ഞാൻ കണ്ടുപിടിച്ചു. റസൂലിന്റെ (താങ്കളുടെ) ഉപദേശങ്ങളും, അദ്ധ്യാപനങ്ങളും ഞാൻ പേരിന് മാത്രമേ സ്വീകരിച്ചിരുന്നുള്ളൂ; അത് ഞാൻ ഉപേക്ഷിക്കുകയും ചെയ്തു. എന്റെ സ്വന്തം മനസ്സിന്റെ പ്രേരണയനുസരിച്ചാണ് ഞാൻ അങ്ങനെ ചെയ്തത് എന്നു സാരം. ഈ വ്യാഖ്യാനമാണ്, ഇവിടെ ഇമാം റാസീ, ഇമാം നീസാബൂരീ (الرازى والنيسابورى - رح) മുതലായവർ ബലപ്പെടുത്തുന്നത്. ഈ വ്യാഖ്യാനമനുസരിച്ച് 'റസൂൽ' എന്നു പറഞ്ഞത് മൂസാ നബി(അ)യും, 'കാൽപാട്' എന്ന് പറഞ്ഞത് അദ്ദേഹത്തിന്റെ ഉപദേശ നിർദേശങ്ങളുമായിരിക്കും.

പല മുഫസ്സിറുകളുടെയും വ്യാഖ്യാനം മറ്റൊന്നാകുന്നു; 'റസൂൽ' എന്ന് പറഞ്ഞത് ജിബ്‌രീൽ (അ) എന്ന മലക്കിനെ ഉദ്ദേശിച്ചാണെന്നാണ് അവർ പറയുന്നത്. 'കാൽപാടിൽ നിന്ന് ഒരു പിടി എടുത്തു' എന്ന് പറഞ്ഞതിന് ജിബ്‌രീലിന്റെ കുതിരയുടെ കാലടിയിൽ നിന്നൊരു പിടി മണ്ണെടുത്തു എന്നും സാരമാക്കുന്നു. എപ്പോഴാണ്, എങ്ങിനെയാണ്, സാമിരിക്ക് അത് കിട്ടിയത്? ഇതിനെക്കുറിച്ചു പല നീണ്ട കഥകളും ഉദ്ധരിക്കപ്പെടുന്നുണ്ട്. ആ മണ്ണിൽ എന്തോ ഒരു വിശേഷത സാമിരി കണ്ടു. മറ്റാരും അത് കണ്ടിരുന്നില്ല. അവൻ അത് അൽപം എടുത്തു സൂക്ഷിച്ചുവെച്ചിരുന്നു. അത് കൂട്ടിച്ചേർത്തുകൊണ്ടാണ് പശുക്കുട്ടിയെ നിർമിച്ചത് എന്നൊക്കെയാണ് കഥകളുടെ താൽപര്യം. ഈ കഥകളുടെ സാധുതയും, നിവേദന മാർഗങ്ങളും പല നിലക്കും വിമർശനാർഹങ്ങളാകുന്നു.

ഒരു സമുദായത്തെ മിക്കവാറും വഴിപിഴപ്പിച്ചുകളഞ്ഞ ഈ കടുംകൃത്യം, താൻ കൽപിച്ചുകൂട്ടി ചെയ്തതാണെന്ന് സാമിരി സമ്മതിച്ചു. ഈ വമ്പിച്ച ധിക്കാരത്തിന് ഇഹത്തിൽ വെച്ചും, പരത്തിൽവെച്ചും അവൻ അനുഭവിക്കേണ്ടിയിരിക്കുന്ന ശിക്ഷയെക്കുറിച്ച് മൂസാ നബി(അ) അറിയിക്കുന്നു:

قَالَ فَٱذْهَبْ فَإِنَّ لَكَ فِى ٱلْحَيَوٰةِ أَن تَقُولَ لَا مِسَاسَ ۖ وَإِنَّ لَكَ مَوْعِدًا لَّن تُخْلَفَهُۥ ۖ وَٱنظُرْ إِلَىٰٓ إِلَـٰهِكَ ٱلَّذِى ظَلْتَ عَلَيْهِ عَاكِفًا ۖ لَّنُحَرِّقَنَّهُۥ ثُمَّ لَنَنسِفَنَّهُۥ فِى ٱلْيَمِّ نَسْفًا ﴿٩٧﴾

**﴾97﴿ അദ്ദേഹം പറഞ്ഞു: 'എന്നാൽ നീ പോ! നിശ്ചയമായും (ഈ) ജീവിതത്തിൽ, 'തൊട്ടുകൂടാ' എന്ന് പറയൽ നിനക്കുണ്ടായിരിക്കട്ടെ!**

**നിശ്ചയമായും നിനക്കൊരു നിശ്ചിത സമയമുണ്ട്. അതൊരിക്കലും നിനക്ക് ലംഘിക്കപ്പെടുകയില്ല. നീ ഭജിച്ചുകൊണ്ടിരിക്കുന്ന നിന്റെ (ഈ) ആരാധ്യവസ്തുവെ നോക്കുക:**

**നാം അതിനെ ചുട്ടുകരിക്കുക തന്നെ ചെയ്യുന്നതാണ്; പിന്നെ, നിശ്ചയമായും നാം അതിനെ പൊടിപാറ്റി കടലിൽ വിതറിക്കളയുന്നതുമാണ്.**

إِنَّمَآ إِلَـٰهُكُمُ ٱللَّهُ ٱلَّذِى لَآ إِلَـٰهَ إِلَّا هُوَ ۚ وَسِعَ كُلَّ شَىْءٍ عِلْمًا ﴿٩٨﴾

**﴾98﴿ നിശ്ചയമായും, നിങ്ങളുടെ ആരാധ്യൻ താനല്ലാതെ മറ്റൊരു ആരാധ്യനുമില്ലാത്ത അല്ലാഹു തന്നെയാകുന്നു; എല്ലാ വസ്തുവെക്കുറിച്ചും, (അവന്റെ) അറിവ് വിശാലമായിരിക്കുന്നു.'**

---

﴾97﴿ قَالَ അദ്ദേഹം പറഞ്ഞു فَاذْهَبْ എന്നാൽ നീ പോ فَإِنَّ لَكَ നിശ്ചയമായും നിനക്കുണ്ട് (ഉണ്ടാവട്ടെ) فِي الْحَيَاةِ ജീവിതത്തിൽ أَنْ تَقُولَ നീ പറയൽ لا مِسَاسَ തൊട്ടുകൂടാ,

സ്പർശനമില്ല (എന്ന്) وَإِنَّ لَكَ നിശ്ചയമായും നിനക്കുണ്ട് مَوْعِدًا ഒരു നിശ്ചിത സമയം لَنْ تُخْلَفَهُ അത് നിന്നോട് ലംഘിക്കപ്പെടുന്നതേ അല്ല وَانْظُرْ നീ നോക്കുക إِلَىٰ إِلَٰهِكَ നിന്റെ (ഈ) ദൈവത്തിങ്കലേക്ക്, ആരാധ്യവസ്തുവിലേക്ക് الَّذِي ظَلْتَ നീ ആയിക്കൊണ്ടിരുന്ന عَلَيْهِ അതിനടുക്കൽ, അതിൽ عَاكِفًا ഭജനമിരിക്കുന്നവൻ لَنُحَرِّقَنَّهُ നാമതിനെ ചുട്ടെരിക്കുക തന്നെ ചെയ്യും ثُمَّ لَنَنْسِفَنَّهُ പിന്നെ നാം അതിനെ പാറ്റിക്കളയുക തന്നെ ചെയ്യും فِي الْيَمِّ സമുദ്രത്തിൽ, ജലാശയത്തിൽ نَسْفًا ഒരു പാറ്റൽ, പൊടിയായി ﴾98﴿ إِنَّمَا إِلَٰهُكُمُ നിശ്ചയമായും നിങ്ങളുടെ ആരാധ്യൻ اللَّهُ الَّذِي യാതൊരു അല്ലാഹുവാണ് لَا إِلَٰهَ ഒരു ഇലാഹുമില്ല إِلَّا هُوَ അവനല്ലാതെ (താനല്ലാതെ) وَسِعَ അവൻ വിശാലമായിരിക്കുന്നു (ഉൾപ്പെടുത്തിയിരിക്കുന്നു) كُلَّ شَيْءٍ എല്ലാ വസ്തുവിനും, എല്ലാറ്റിനെയും عِلْمًا (അവന്റെ) അറിവ്, അറിവാൽ, അറിവ് കൊണ്ട്

സാമിരി ബഹിഷ്കരിക്കപ്പെട്ടു. അവൻ ജനങ്ങളുമായോ, ജനങ്ങൾ അവനുമായോ തൊടുവാനും, സഹവസിക്കുവാനും പാടില്ലെന്നും നിശ്ചയിക്കപ്പെട്ടു. അങ്ങനെ, അവൻ കാട്ടിൽ മൃഗങ്ങളുടെകൂടെ അലഞ്ഞുനടന്നു ജീവിക്കേണ്ടതായി വന്നു. അവനുമായി ആരെങ്കിലും തൊടുന്നപക്ഷം, എന്തോ സുഖക്കേട് അവന് അനുഭവപ്പെട്ടിരുന്നതായും പറയപ്പെടുന്നു. الله اعلم പശുക്കിടാവിനെ എരിച്ചുപൊടിച്ചു വെള്ളത്തിൽ വിതറുകയും ചെയ്തു. ഈ വിവരം തൗറാത്തിലും കാണാം. പക്ഷേ, 'ചുട്ടു ഭസ്മമാക്കി അരച്ചു പർവ്വതത്തിൽ നിന്നൊഴുകുന്ന തോട്ടിൽ ഇട്ടുകളഞ്ഞു' എന്ന് ആവർത്തനപുസ്തകം (9:21 ൽ) പറയുമ്പോൾ, പുറപ്പാട് പുസ്തകം (32:20 ൽ) പറയുന്നത്: 'ചുട്ടരച്ചു ഭസ്മം വെള്ളത്തിൽ വിതറി ഇസ്റാഈല്യരെ കുടിപ്പിച്ചു എന്നാകുന്നു. മൂസാ നബി(അ)യുടെ കഥാ വിവരണം ഇവിടെ അവസാനിച്ചു. അല്ലാഹു പറയുന്നു:

كَذَٰلِكَ نَقُصُّ عَلَيْكَ مِنْ أَنْبَاءِ مَا قَدْ سَبَقَ ۚ وَقَدْ آتَيْنَاكَ مِنْ لَدُنَّا ذِكْرًا ﴿٩٩﴾

**﴾99﴿ (നബിയേ) ഇപ്രകാരം, മുൻകഴിഞ്ഞ സംഭവവൃത്താന്തങ്ങളിൽ നിന്ന് (ചിലത്) നിനക്ക് നാം വിവരിച്ചുതരുന്നു:**

**നമ്മുടെ അടുക്കൽ നിന്നുള്ള ബോധനം നാം നിനക്ക് നൽകിയിട്ടുമുണ്ട്.**

﴾99﴿ كَذَٰلِكَ ഇപ്രകാരം, അപ്രകാരം نَقُصُّ നാം വിവരിച്ചുതരുന്നു, കഥ പറഞ്ഞുതരുന്നു عَلَيْكَ നിനക്ക് مِنْ أَنْبَاءِ വൃത്താന്തങ്ങളിൽ നിന്ന് (ചിലത്) مَا قَدْ سَبَقَ മുൻ കഴിഞ്ഞുപോയിട്ടുള്ളത് وَقَدْ آتَيْنَاكَ നിനക്ക് നാം നൽകിയിട്ടുമുണ്ട് مِنْ لَدُنَّا നമ്മുടെ പക്കൽ നിന്ന് ذِكْرًا ബോധനം, സ്മരണ

مَنْ أَعْرَضَ عَنْهُ فَإِنَّهُ يَحْمِلُ يَوْمَ

**﴾100﴿ ആരെങ്കിലും അതിനെവിട്ടു തിരിഞ്ഞുകളഞ്ഞാൽ, തീർച്ചയായും**

ٱلْقِيَـٰمَةِ وِزْرًا ﴿١٠٠﴾

അവൻ ഖിയാമത്ത് നാളിൽ കുറ്റഭാരം വഹിക്കുന്നതാണ്;-

خَـٰلِدِينَ فِيهِ

《101》 അതിൽ (അവർ) ശാശ്വതൻമാരായിരിക്കും.

وَسَآءَ لَهُمْ يَوْمَ ٱلْقِيَـٰمَةِ حِمْلًا ﴿١٠١﴾

അവർക്ക് ഖിയാമത്ത് നാളിൽ, അത് എത്ര ചീത്തയായ ഭാരമാണ്!-

يَوْمَ يُنفَخُ فِى ٱلصُّورِ

《102》 കാഹളത്തിൽ ഊതപ്പെടുന്ന ദിവസം

وَنَحْشُرُ ٱلْمُجْرِمِينَ يَوْمَئِذٍ زُرْقًا ﴿١٠٢﴾

അന്നേ ദിവസം കുറ്റവാളികളെ നീലവർണമുള്ളവരായി നാം ഒരുമിച്ചു കൂട്ടുകയും ചെയ്യും-

يَتَخَـٰفَتُونَ بَيْنَهُمْ إِن لَّبِثْتُمْ إِلَّا عَشْرًا ﴿١٠٣﴾

《103》 അവർ തമ്മിൽ അന്യോന്യം പതുക്കെ പറയും: 'പത്തു (ദിവസം) അല്ലാതെ നിങ്ങൾ (ഭൂമിയിൽ) പാർക്കുകയുണ്ടായിട്ടില്ല' എന്ന്!

نَّحْنُ أَعْلَمُ بِمَا يَقُولُونَ إِذْ يَقُولُ أَمْثَلُهُمْ طَرِيقَةً إِن لَّبِثْتُمْ إِلَّا يَوْمًا ﴿١٠٤﴾

《104》 അവർ പറയുന്നതിനെക്കുറിച്ച് നാം നല്ലവണ്ണം അറിയുന്നതാണ്. അപ്പോൾ, അവരിൽ ഏറ്റവും നല്ല മാർഗമുള്ളവൻ പറഞ്ഞുപോകുന്നു: 'ഒരു ദിവസമല്ലാതെ നിങ്ങൾ പാർത്തിട്ടില്ല' എന്ന്!

---

《100》 مَنْ أَعْرَضَ ആരെങ്കിലും തിരിഞ്ഞുകളഞ്ഞാൽ عَنْهُ അതിനെവിട്ട്, അതിൽ നിന്ന് فَإِنَّهُ എന്നാലവൻ يَحْمِلُ വഹിക്കുന്നതാണ് يَوْمَ الْقِيَامَةِ ഖിയാമത്തുനാളിൽ وِزْرًا കുറ്റം, ഭാരം (കുറ്റഭാരം) 《101》 خَالِدِينَ ശാശ്വതൻമാരായി, സ്ഥിരവാസികളായി فِيهِ അതിൽ وَسَاءَ എത്ര ചീത്ത: വളരെ മോശം لَهُمْ അവർക്ക് يَوْمَ الْقِيَامَةِ ഖിയാമത്തുനാളിൽ حِمْلًا ചുമട്, ഭാരം. 《102》 يَوْمَ يُنْفَخُ ഊതപ്പെടുന്ന ദിവസം فِي الصُّورِ കാഹളത്തിൽ وَنَحْشُرُ നാം ഒരുമിച്ചു കൂട്ടുകയും ചെയ്യും الْمُجْرِمِينَ കുറ്റവാളികളെ يَوْمَئِذٍ അന്ന്, അന്നേ ദിവസം زُرْقًا നീലവർണമുള്ളവരായി, നീലക്കണ്ണൻമാരായി 《103》 يَتَخَافَتُونَ അവർ അന്യോന്യം പതുക്കെ പറയും, ഒളിച്ചുപറയും بَيْنَهُمْ അവർ തമ്മിൽ إِنْ لَبِثْتُمْ നിങ്ങൾ പാർത്തിട്ടില്ല, താമസിച്ചിട്ടില്ല إِلَّا عَشْرًا പത്ത് (ദിവസം) അല്ലാതെ 《104》 نَحْنُ നാം, നമ്മൾ أَعْلَمُ നല്ലവണ്ണം അറിയുന്നവനാണ്, ഏറ്റവും അറിയുന്നവ

നാണ് بِمَا يَقُولُونَ അവർ പറയുന്നതിനെപ്പറ്റി إِذْ يَقُولُ അപ്പോൾ പറയും, പറയുമ്പോൾ أَمْثَلُهُمْ അവരിൽവെച്ചു ഉത്തമൻ, മിതമായവൻ, മര്യാദക്കാരൻ طَرِيقَةً മാർഗം, മാർഗ ത്തിൽ إِن لَّبِثْتُمْ നിങ്ങൾ താമസിച്ചിട്ടില്ല إِلَّا يَوْمًا ഒരു ദിവസമല്ലാതെ

---

زُرْقًا(സുർക്വൻ) എന്ന വാക്കിനാണ് നീലവർണമുള്ളവർ എന്ന് അർത്ഥം പറഞ്ഞത്. പാപികളായ ആളുകൾ അനുഭവിക്കേണ്ടിവരുന്ന ഭയങ്കര ശിക്ഷകൾ കാണുമ്പോൾ, പരിഭ്രമം നിമിത്തം അവരുടെ നിറം നീലവർണമായി മാറുന്നു എന്ന് താൽപര്യം. ഈ വാക്കിന് 'നീലക്കണ്ണൻമാർ, കണ്ണുതുറിച്ചവർ, കാഴ്ചനഷ്ടപ്പെട്ടവർ' എന്നീ അർത്ഥ ങ്ങളും വരാവുന്നതാകുന്നു. ഏതായാലും മേൽ സൂചിപ്പിച്ച അസഹ്യതയുടെ കാഠിന്യ ത്തെയാണ് അത് കാണിക്കുന്നത്.

പരലോക ജീവിതത്തിന്റെ ദൈർഘ്യവും, അവിടത്തെ കാഴ്ചകളും കാണുമ്പോൾ, തങ്ങൾ അതേവരെ ഈ ഭൂമിയിൽ കഴിച്ചുകൂട്ടിയകാലം നന്നേ കുറച്ചു മാത്രമായിരുന്നു വെന്ന് അവർ താനേ പറഞ്ഞുപോകുന്നു. പത്ത് ദിവസമെന്ന് ഒരാൾ പറയുമ്പോൾ, കുറേക്കൂടി നല്ല ഒരു തീരുമാനമെന്ന നിലക്ക് മറ്റൊരാൾ പറഞ്ഞേക്കും: 'ഇല്ലാ-ഒരേ ഒരു ദിവസം- എന്നേ പറയാവൂ' എന്ന്. ഭയവും സങ്കോചവും നിമിത്തം വളരെ സ്വകാര്യമാ യിട്ടാണ് അവർ ഈ സംഭാഷണം നടത്തുക. ചുരുക്കിപ്പറഞ്ഞാൽ, ഇഹപരജീവിതങ്ങൾ തമ്മിലുള്ള താരതമ്യം, പാപികൾക്ക് അപ്പോഴേ ഗ്രഹിക്കുവാൻ കഴിയുകയുള്ളൂ.

പാപികളായ ആളുകൾക്ക് ക്വബ്റുകളിൽവെച്ച് ചില ശിക്ഷകൾ അനുഭവപ്പെടുന്ന താണെന്ന് ക്വുർആനിലും, ഹദീഥിലും പ്രസ്താവിക്കപ്പെട്ടിട്ടുള്ളതിനെ നിഷേധിക്കുന്ന ചിലർ, 103-ാം വചനം പോലെയുള്ള ആയത്തുകൾ അവർക്ക് രേഖയായി ഉദ്ധരിക്കാ റുണ്ട്. ക്വബ്റിൽ അവർ കേവലം ഉറങ്ങിക്കിടക്കുകയാണ് ചെയ്യുന്നതെന്നും, അതു കൊണ്ടാണ് അവർ ഇങ്ങിനെ പറയുന്നതെന്നുമാണ് ഇവരുടെ വാദം. ഇത് ശരിയല്ലെന്ന് സൂറത്തുൽ മുഅ്മിനൂൻ 112-ന്റെ വിവരണത്തിലും, ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിലും കാണാം. إِنْ شَاءَ اللّٰه

## വിഭാഗം - 6

وَيَسْـَٔلُونَكَ عَنِ ٱلْجِبَالِ فَقُلْ يَنسِفُهَا رَبِّى نَسْفًا ﴿١٠٥﴾

**﴾105﴿ (നബിയേ) പർവതങ്ങളെ സംബന്ധിച്ച് അവർ [ജനങ്ങൾ] നിന്നോട് ചോദിക്കുന്നു; പറയുക: 'എന്റെ രക്ഷിതാവ് അതിനെ പൊടിച്ചു പാറ്റിക്കളയുന്നതാണ്.**

فَيَذَرُهَا قَاعًا صَفْصَفًا ﴿١٠٦﴾

**﴾106﴿ എന്നിട്ട്, അവൻ സമനിരപ്പായ മൈതാനമായി അതിനെ വിട്ടേക്കുന്നതാണ്:-**

لَّا تَرَىٰ فِيهَا عِوَجًا وَلَآ أَمْتًا ﴿١٠٧﴾

**﴾107﴿ യാതൊരു താഴ്ചയാകട്ടെ, ഉയർച്ചയാകട്ടെ, നീ അവിടെ കാണുകയില്ല.**

يَوْمَئِذٍ يَتَّبِعُونَ ٱلدَّاعِىَ لَا عِوَجَ لَهُۥ ۖ

﴾108﴿ അന്നത്തെ ദിവസം, വിളിക്കുന്നവനെ അവര്‍ പിന്തുടര്‍ന്നുകൊള്ളും; അവനോട് യാതൊരു വക്രതയും ഉണ്ടാകുകയില്ല [കാണിക്കുകയില്ല.]

وَخَشَعَتِ ٱلْأَصْوَاتُ لِلرَّحْمَٰنِ فَلَا تَسْمَعُ إِلَّا هَمْسًا ﴿١٠٨﴾

ശബ്ദങ്ങള്‍ (എല്ലാം) പരമകാരുണികനായുള്ളവന് കീഴടങ്ങുന്നതാണ്. അതിനാല്‍, നേരിയ മുഴക്കമല്ലാതെ നീ കേള്‍ക്കുകയില്ല.

---

﴾105﴿ وَيَسْأَلُونَكَ അവര്‍ നിന്നോട് ചോദിക്കുന്നു عَنِ الْجِبَالِ പര്‍വ്വതങ്ങളെപ്പറ്റി فَقُلْ എന്നാല്‍ നീ പറയുക يَنسِفُهَا അവയെ പാറ്റിക്കളയും رَبِّي എന്റെ രക്ഷിതാവ് نَسْفًا ഒരു പാറ്റല്‍, പൊടിച്ചു ﴾106﴿ فَيَذَرُهَا എന്നിട്ട് അതിനെ വിടും (ആക്കും) قَاعًا മൈതാനം, صَفْصَفًا സമനിരപ്പായ, നിരന്നതായ ﴾107﴿ لَا تَرَىٰ നീ കാണുന്നതല്ല فِيهَا അതില്‍, അവയില്‍ عِوَجًا ഒരു വളവും, താഴ്ചയും وَلَا أَمْتًا ഉയര്‍ച്ചയും, മേടും (കാണുക) ഇല്ല ﴾108﴿ يَوْمَئِذٍ അന്ന്, അന്നേദിവസം يَتَّبِعُونَ അവര്‍ പിന്‍പറ്റും, തുടര്‍ന്നുപോകും الدَّاعِيَ വിളിക്കുന്നവനെ, ക്ഷണിക്കുന്നവനെ لَا عِوَجَ യാതൊരു വക്രതയും (വളവും) ഇല്ലാതെ لَهُ അവനോട് وَخَشَعَتِ കീഴൊതുങ്ങുകയും ചെയ്യും, താഴ്മപ്പെടുകയും ചെയ്യും الْأَصْوَاتُ ശബ്ദങ്ങള്‍ لِلرَّحْمَٰنِ പരമകാരുണികന് فَلَا تَسْمَعُ അതിനാല്‍ നീ കേള്‍ക്കുകയില്ല! إِلَّا هَمْسًا നേരിയ ശബ്ദം (മുഴക്കം) അല്ലാതെ

---

നബി തിരുമേനിﷺയെ ഉത്തരം മുട്ടിക്കുവാനും, പരിഹസിക്കുവാനും വേണ്ടി, അവിശ്വാസികള്‍ പല ചോദ്യങ്ങളും ചോദിക്കാറുണ്ടായിരുന്ന കൂട്ടത്തില്‍ ഒന്നാണ്; ക്വിയാമത്തുനാളില്‍ ഈ പര്‍വ്വതങ്ങളെല്ലാം എന്തായിപ്പോകുമെന്നുള്ള ചോദ്യം. മറുപടിയുടെ സാരം ഇതാണ്; അവര്‍ വിചാരിക്കുന്നത് പോലെ അസംഭവ്യമോ, നിസ്സാരമോ ആയ ഒരു കാര്യമല്ല ക്വിയാമത്ത് നാള്‍ എന്ന് പറയുന്നത്. പര്‍വതങ്ങളെല്ലാം അന്ന് പൊടിപൊടിയായി പാറ്റപ്പെടുന്നു, യാതൊരു കുന്നും കുഴിയുമില്ലാതെ ഭൂമി സമനിരപ്പാക്കപ്പെടുന്നു. അങ്ങിനെ അതിന്റെ സ്ഥിതി തന്നെ മറ്റൊന്നായി മാറുന്നു يَوْمَ تُبَدَّلُ الأَرْضُ غَيرَ الأَرْضِ– إبراهيم : ٤٨ (ഭൂമി ഇതല്ലാത്ത മറ്റൊരു ഭൂമിയായി മാറ്റപ്പെടുന്ന ദിവസം)

ഇത്രയും വമ്പിച്ച ആ ദിവസത്തെക്കുറിച്ച് അവര്‍ മനസ്സിരുത്തേണ്ട കാര്യങ്ങള്‍ വേറെ ചിലതാകുന്നു: 'രാജാധിരാജനായ അല്ലാഹുവിന്റെ മുമ്പില്‍ വിചാരണക്ക് ഹാജരാകുവാനായി ക്ഷണിക്കുന്ന ഒരു വിളി അന്ന് അവരെ അഭിമുഖീകരിക്കുന്നതാണ്. യാതൊരു വിധത്തിലും അത് നിരസിക്കുവാനോ, ക്ഷണിക്കുന്നവന്റെ ഒന്നിച്ചു നേര്‍ക്കുനേരെ പോകാതിരിക്കുവാനോ ആര്‍ക്കും തന്നെ സാധ്യമാകയില്ല. അല്ലാഹുവിന്റെ സന്നിധിയില്‍ വരുമ്പോള്‍, ഏത് മഹാരഥന്‍മാരും പേടിച്ചുവിറച്ചുപോകും. ഉച്ചത്തില്‍ മിണ്ടുവാന്‍പോലും അവര്‍ക്ക് കഴിയുകയില്ല. അധരങ്ങള്‍ അനക്കിയാല്‍തന്നെയും വ്യക്ത

മായി സംസാരിക്കാൻ സാധിക്കുകയില്ല. അത്രയും ഗൗരവമേറിയ ഒരു ദിവസമാണത്. ഇതാണ് അവർ മനസ്സിരുത്തേണ്ടത്.

يَوْمَئِذٍ لَّا تَنفَعُ ٱلشَّفَـٰعَةُ إِلَّا مَنْ أَذِنَ لَهُ ٱلرَّحْمَـٰنُ وَرَضِىَ لَهُۥ قَوْلًا ﴿١٠٩﴾

﴾109﴿ അന്നേ ദിവസം, പരമകാരുണികനായുള്ളവൻ ഏതൊരുവന്ന് അനുവാദം നൽകുകയും, അവന്ന് വേണ്ടി (വല്ലതും) പറയുവാൻ തൃപ്തിപ്പെടുകയും ചെയ്തിരിക്കുന്നുവോ. അങ്ങിനെയുള്ളവന്നല്ലാതെ ശുപാർശ ഫലം ചെയ്യുകയില്ല.

يَعْلَمُ مَا بَيْنَ أَيْدِيهِمْ وَمَا خَلْفَهُمْ وَلَا يُحِيطُونَ بِهِۦ عِلْمًا ﴿١١٠﴾

﴾110﴿ അവരുടെ മുമ്പിലുള്ളതും, പിമ്പിലുള്ളതും (എല്ലാം) അവൻ അറിയുന്നു; അതിനെക്കുറിച്ച് അവർ പരിപൂർണമായി അറിയുന്നില്ല.

۞ وَعَنَتِ ٱلْوُجُوهُ لِلْحَىِّ ٱلْقَيُّومِ ۖ وَقَدْ خَابَ مَنْ حَمَلَ ظُلْمًا ﴿١١١﴾

﴾111﴿ ജീവത്തും, സർവനിയന്താവുമായുള്ളവന് മുഖങ്ങൾ (എല്ലാം) കീഴൊതുങ്ങിയിരിക്കുകയാണ്;

ആർ അക്രമം വഹിച്ചു വന്നിരിക്കുന്നുവോ അവൻ, തീർച്ചയായും ഇച്ഛാഭംഗപ്പെട്ടിരിക്കുന്നു!

وَمَن يَعْمَلْ مِنَ ٱلصَّـٰلِحَـٰتِ وَهُوَ مُؤْمِنٌ فَلَا يَخَافُ ظُلْمًا وَلَا هَضْمًا ﴿١١٢﴾

﴾112﴿ ആരെങ്കിലും സത്യവിശ്വാസിയായിക്കൊണ്ട് വല്ല സൽക്കർമങ്ങളും പ്രവർത്തിക്കുന്നുവെങ്കിൽ അവൻ, അക്രമത്തെയാകട്ടെ, അനീതിയെയാകട്ടെ ഭയപ്പെടേണ്ടിവരികയില്ല;

---

﴾109﴿ يَوْمَئِذٍ അന്നേ ദിവസം لَاتَنفَعُ ഫലം ചെയ്കയില്ല الشَّفَاعَةُ ശുപാർശ إِلَامَنْ ഒരുവന്നല്ലാതെ أَذِنَ لَهُ അവന്നു അനുവാദം നൽകിയിരിക്കുന്നു الرَّحْمَنُ പരമകാരുണികൻ وَرَضِيَ തൃപ്തിപ്പെടുകയും ചെയ്തു لَهُ അവനുവേണ്ടി, അവന്റെ قَوْلًا പറയുവാൻ, വാക്ക് ﴾110﴿ يَعْلَمُ അവൻ അറിയുന്നു مَابَيْنَ أَيْدِيهِمْ അവരുടെ മുന്നിലുള്ളത് وَمَاخَلْفَهُمْ അവരുടെ പിന്നിലുള്ളതും وَلَا يُحِيطُونَ അവർ വലയം ചെയ്കയില്ല, പൂർണമായി അറിയുകയില്ല بِهِ അതിനെപ്പറ്റി, അവനെപ്പറ്റി عِلْمًا അറിവ്, അറിവുകൊണ്ട് ﴾111﴿ وَعَنَتِ കീഴൊതുങ്ങി, കീഴൊതുങ്ങുന്നതാണ് الْوُجُوهُ മുഖങ്ങൾ لِلْحَيِّ ജീവത്തായുള്ളവന്, സജീ

مَنْ حَمَلَ വമായുള്ളവന് الْقَيُّومِ സർവ്വനിയന്താവായ وَقَدْ خَابَ തീർച്ചയായും ഇച്ഛാഭംഗപ്പെട്ടു വഹിച്ചവൻ ظُلْمًا അക്രമത്തെ 《112》 وَمَنْ يَعْمَلْ ആർ പ്രവർത്തിക്കുന്നുവോ مِنَ الصَّالِحَاتِ സൽക്കർമങ്ങളിൽ നിന്ന് (വല്ലതും) وَهُوَ مُؤْمِنٌ അവൻ സത്യവിശ്വാസിയായിക്കൊണ്ട് فَلَا يَخَافُ എന്നാലവൻ പേടിക്കുകയില്ല, പേടിക്കേണ്ടതില്ല ظُلْمًا ഒരു അക്രമവും وَلَا هَضْمًا അനീതിയെയും (ഇല്ല)

---

ഈ ലോകത്ത് നടപ്പുള്ള പ്രകാരം ഇഷ്ടംപോലെ ശുപാർശ നടത്തുവാനോ, സ്വാധീനം ചെലുത്തുവാനോ, മുൻകൂട്ടി സമ്മതം കിട്ടാതെ ശുപാർശ ചെയ്‌വാനോ, അവിടെ ആർക്കും ഒരിക്കലും സാധ്യമല്ല. അവിടത്തെ വിധികർത്താവ് സൃഷ്ടികളുടെ ഭൂതവർത്തമാന ഭാവികാലങ്ങളെ സംബന്ധിച്ചെല്ലാം സൂക്ഷ്മമായും, പരിപൂർണമായും അറിയുന്നവനാകുന്നു.

അവസാനമില്ലാതെ എന്നെന്നും ജീവിച്ചിരിക്കുന്ന 'ജീവത്ത്' അല്ലെങ്കിൽ 'സജീവമായുള്ളവൻ' എന്നത്രെ 'അൽഹയ്യ്' (الحَي) എന്ന നാമം കൊണ്ടുദ്ദേശ്യം. അന്യാശ്രയം കൂടാതെ സ്വയംഭൂവായി നിലകൊള്ളുകയും സർവത്തെയും നിയന്ത്രിച്ചുപോരുകയും ചെയ്യുന്ന 'നിയന്താവ്' എന്ന് 'അൽക്വയ്യും' (القَيُّوم) എന്ന നാമം കൊണ്ടും ഉദ്ദേശിക്കപ്പെടുന്നു. അല്ലാഹുവിന്റെ ഉൽകൃഷ്ട നാമങ്ങളുടെ പൂർണമായ ആശയങ്ങളെ ദ്യോതിപ്പിക്കുന്ന മലയാളപദങ്ങൾ വിരളമത്രെ. ചെയ്യാത്ത കുറ്റങ്ങൾ ചുമത്തി ശിക്ഷിച്ചോ, കുറ്റത്തിന്റെ തോതിൽ കവിഞ്ഞ ശിക്ഷ നൽകിയോ അല്ലാഹു ആരെയും അക്രമം ചെയ്കയില്ല. ചെയ്ത നൻമക്ക് പ്രതിഫലം നൽകാതെയോ, പ്രതിഫലത്തിൽ കുറവ്വരുത്തിയോ, ആരോടും അനീതി പ്രവർത്തിക്കുകയുമില്ല. ഇതാണ് അക്രമവും അനീതിയും ഭയപ്പെടേണ്ടതില്ല എന്ന് പറഞ്ഞതിന്റെ സാരം.

وَكَذَٰلِكَ أَنزَلْنَٰهُ قُرْءَانًا عَرَبِيًّا وَصَرَّفْنَا فِيهِ مِنَ ٱلْوَعِيدِ لَعَلَّهُمْ يَتَّقُونَ أَوْ يُحْدِثُ لَهُمْ ذِكْرًا ﴿١١٣﴾

**《113》 അപ്രകാരം, അറബി ഭാഷയിലുള്ള ഒരു ക്വുർആനായി നാം അത് അവതരിപ്പിച്ചിരിക്കുകയാണ്. അതിൽ, താക്കീതുകളെ വിവിധ തരത്തിൽ നാം വിവരിച്ചിരിക്കുന്നു;- അവർ സൂക്ഷിക്കുകയോ, അല്ലെങ്കിൽ അതവർക്ക് ഒരു ബോധം ഉളവാക്കുകയോ ചെയ്തേക്കാം.**

فَتَعَٰلَى ٱللَّهُ ٱلْمَلِكُ ٱلْحَقُّ ۗ وَلَا تَعْجَلْ بِٱلْقُرْءَانِ مِن قَبْلِ أَن يُقْضَىٰٓ إِلَيْكَ وَحْيُهُۥ ۖ وَقُل رَّبِّ زِدْنِى عِلْمًا ﴿١١٤﴾

**《114》 യഥാർഥ രാജാവായ അല്ലാഹു സർവ്വോന്നതനത്രെ!**

**ക്വുർആൻ- അതിന്റെ ബോധനം നിനക്ക് പൂർണമായി നിർവഹിക്കപ്പെടുന്നതിന് മുമ്പായി-നീ ധൃതിയിൽ ഓതരുത്. പറയുക: 'രക്ഷിതാവേ! നീ എനിക്ക് അറിവ് വർധിപ്പിച്ചു തരേണമേ!'**

﴾113﴿ وَ كَذَٰلِكَ അപ്രകാരം أَنزَلْنَاهُ നാം അത് അവതരിപ്പിച്ചിരിക്കുന്നു قُرْآنًا ക്വുർആനായി (വായിക്കപ്പെടുന്ന ഒരു ഗ്രന്ഥമായി) عَرَبِيًّا അറബി ഭാഷയിലുള്ള وَصَرَّفْنَا നാം വിവിധ രൂപത്തിൽ വിവരിക്കുകയും ചെയ്തിരിക്കുന്നു فِيهِ അതിൽ مِنَ الْوَعِيدِ താക്കീതുകളെ لَعَلَّهُمْ يَتَّقُونَ അവർ സൂക്ഷിച്ചേക്കാം أَوْ يُحْدِثُ അല്ലെങ്കിൽ അത് ഉളവാക്കി (ഉണ്ടാക്കി)യേക്കാം لَهُمْ അവർക്ക് ذِكْرًا ഒരു ബോധം, സ്മരണ, ഓർമ ﴾114﴿ فَتَعَالَى അപ്പോൾ സർവോന്നതനാകുന്നു, അതിപരിശുദ്ധനാകുന്നു اللَّهُ الْمَلِكُ രാജാവായ അല്ലാഹു الْحَقُّ സാക്ഷാലുള്ള, യഥാർഥമായ وَلَا تَعْجَلْ നീ ധൃതിപ്പെടരുത് (ധൃതിപ്പെട്ടു ഓതരുത്) بِالْقُرْآنِ ക്വുർആനിനെ مِن قَبْلِ മുമ്പായി أَن يُقْضَىٰ പൂർത്തിയായി നിർവഹിക്കപ്പെടുന്നതിന് إِلَيْكَ നിനക്ക് وَحْيُهُ അതിന്റെ വഹ്‌യ്, ബോധനം وَقُل നീ പറയുക رَّبِّ എന്റെ റബ്ബേ زِدْنِي എനിക്ക് വർധിപ്പിച്ചുതരേണമേ عِلْمًا അറിവ്

---

ക്വുർആന്റെ വിവിധ രൂപത്തിലുള്ള വിവരണ രീതിയെപ്പറ്റി സൂറ: അൽകഹ്ഫ് 54-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നാം ചൂണ്ടിക്കാണിച്ചിട്ടുള്ള സംഗതികൾ ഇവിടെ സ്മരിക്കുക.

നബി തിരുമേനി ﷺ അറബിയായിരുന്നതുകൊണ്ടും, അവിടുന്ന് ആദ്യമായി അഭിമുഖീകരിക്കുന്നത് അറബികളെയായതുകൊണ്ടും ക്വുർആൻ അറബിഭാഷയിലായിത്തീർന്നു. അറബിയിൽ അല്ലാതിരിക്കുകയോ, സുഗ്രാഹ്യമല്ലാത്ത ഒരു ശൈലിയിൽ ആയിരിക്കുകയോ ചെയ്തിരുന്നുവെങ്കിൽ, അതിന്റെ പ്രബോധനം നിർവഹിക്കുക വിഷമമായിരിക്കുമല്ലോ. ആ നിലക്ക് ഇസ്‌ലാമിന്റെ മതഭാഷയും, സാംസ്കാരികഭാഷയും ആയിരിക്കുവാൻ അറബി ഭാഷയെക്കാൾ കൂടുതൽ അർഹതയുള്ള മറ്റൊന്നും ഇല്ലതന്നെ. സാഹിത്യവശത്ത് കൂടി നോക്കിയാലും, ആ ഭാഷ പ്രാധാന്യമർഹിക്കുന്നു. ക്വുർആന്റെ സന്ദേശം ലോകത്തിന് ആകമാനമായതുകൊണ്ട് അത് മറ്റൊരു ഭാഷയിലായിരിക്കണമെന്ന് വെക്കുന്നപക്ഷം, ആ ഭാഷ ഏതായിരിക്കണം? ഈ പ്രശ്നത്തിന് പരിഹാരം കാണുക സാധ്യമല്ല. അതേ സമയത്ത് ക്വുർആന്റെ സന്ദേശങ്ങൾക്ക് പ്രചാരം സിദ്ധിച്ച നാടുകളിലെല്ലാം അറബിഭാഷക്ക് പ്രചാരമുണ്ടായിത്തീരുകയും ചെയ്തിട്ടുണ്ട്. അത്രയുമല്ല, എത്രയോ നാടുകൾ അവയുടെ സ്വന്തം ഭാഷ തന്നെ വിസ്മരിച്ചു അറബിഭാഷ മാതൃഭാഷയായി സ്വീകരിക്കുക കൂടി ചെയ്ത ചരിത്രങ്ങൾ പ്രസിദ്ധമാണ്.

ക്വുർആൻ അറബി ഭാഷയിലാണെങ്കിലും, അതിന്റെ സ്വഭാവം മറ്റുള്ള അറബി ഗ്രന്ഥങ്ങളെപ്പോലെയല്ല. അതിന്റെ ശൈലിയും, വിവരണരീതിയും ഒന്ന് വേറെത്തന്നെയാണ്. മനുഷ്യഹൃദയത്തെ തട്ടിയുണർത്തുവാനുള്ള അതിന്റെ കഴിവ് അനിതരസാധാരണ മത്രെ. അതിന്റെ ഭാഷയും, അതിന്റെ സാഹിത്യവും പരിചയമുള്ളവർക്കേ അതിന്റെ സവിശേഷത ആസ്വദിക്കുവാൻ കഴിയൂ. അത് പഠിക്കുകയും ഗ്രഹിക്കുകയും ചെയ്യുക വഴി രണ്ടിലൊരു ഗുണം കൈവരാതിരിക്കുകയില്ല: ചുരുങ്ങിയപക്ഷം, പാപങ്ങളും അക്രമങ്ങളും വിട്ടൊഴിഞ്ഞു സൂക്ഷിച്ചു നടക്കുവാനുള്ള മനഃസ്ഥിതി ഉളവാകുക, അല്ലെങ്കിൽ കുറേക്കൂടി മുന്നോട്ട് പോയി തന്റെ കടമകൾ നിർവഹിക്കുവാനും, സൽക്കർമനിരതനായിരിക്കുവാനുമുള്ള ബോധവും തന്റേടവും ഉണ്ടായിത്തീരുക. 113-ാം വചനത്തിന്റെ അന്ത്യഭാഗം ഈ യാഥാർഥ്യമാണ് ചൂണ്ടിക്കാട്ടുന്നത്.

ക്വുർആന്റെ വഹ്‌യുമായി ജിബ്‌രീൽ (അ) വന്നു ഓതിക്കേൾപ്പിക്കുമ്പോൾ, വഹ്‌യ്

അവസാനിപ്പിക്കുന്നതിന് മുമ്പ് തന്നെ ധൃതിപ്പെട്ടു ഓതുവാൻ നബിﷺശ്രമിച്ചിരുന്നു. മറന്നുപോയേക്കുമോ എന്ന ആശങ്ക നിമിത്തം മലക്ക് സ്ഥലം വിടും മുമ്പായി മനഃപാഠ മാക്കണമെന്ന ഉദ്ദേശ്യമായിരുന്നു അതിന് തിരുമേനിയെ പ്രേരിപ്പിച്ചിരുന്നത്. ഇങ്ങിനെ ചെയ്യേണ്ടതില്ലെന്നും അറിവ് വർധിപ്പിച്ചുതരുവാനായി അല്ലാഹുവോട് പ്രാർഥിക്കണ മെന്നും അല്ലാഹു ഉപദേശിക്കുന്നു. സൂറ: അൽകിയാമഃ 16-19 ൽ ഇതിനെപ്പറ്റി കൂടു തൽ വിവരം കാണാം. إِنْ شَاء الله

ഇതിൽനിന്ന് രണ്ടു കാര്യങ്ങൾ നാം മനസ്സിലാക്കേണ്ടതായുണ്ട്: (1) ഒരാളിൽ നിന്ന് വല്ലതും പഠിക്കുമ്പോൾ, അയാൾ പറയുന്നത് ശ്രദ്ധാപൂർവം കേൾക്കുകയും, സാവധാ നത്തിൽ പഠിക്കുകയും ചെയ്യേണ്ടതാണ്. (2) അറിവ് മനുഷ്യന് തികയുന്ന ഒന്നല്ല. അറിയുംതോറും കൂടുതൽ അറിയുവാൻ ജിജ്ഞാസയുണ്ടായിരിക്കുകയും, കൂടുതൽ അറിവ് ലഭിക്കുവാനായി അല്ലാഹുവോട് പ്രാർഥിക്കുകയും വേണം. നബിﷺ ഇപ്ര കാരം പ്രാർഥിച്ചിരുന്നതായി ഹദീഥിൽ വന്നിട്ടുണ്ട്:-

**اللهم انفعنى بما علمتنى وعلمنى ماينفعنى وزدنى علما والحمد لله على كل حال-** رواه الترمذى

സാരം : അല്ലാഹുവേ! നീ എനിക്ക് പഠിപ്പിച്ചുതന്നിട്ടുള്ളത് കൊണ്ട് എനിക്ക് പ്രയോ ജനം നൽകേണമേ! എനിക്ക് ഉപകാരമുള്ളത് പഠിപ്പിച്ചുതരികയും ചെയ്യേണമേ! എനിക്ക് അറിവ് വർധിപ്പിച്ചുതരികയും വേണമേ! എല്ലാ അവസ്ഥയിലും അല്ലാഹുവിന് സ്തോത്രം! (തി). ഉപകാരമില്ലാത്ത അറിവ് നൽകരുതേ എന്നും നബിﷺ ദുആ ചെയ്തി രുന്നതായി ഹദീഥുകളിൽ കാണാം. അജ്ഞാനത്തെക്കാളധികം ദോഷം ചെയ്യുന്നത്, പലപ്പോഴും ഉപകാരമില്ലാത്ത അറിവാണെന്ന് നാം ഓർക്കേണ്ടതാകുന്നു.

وَلَقَدْ عَهِدْنَآ إِلَىٰٓ ءَادَمَ مِن قَبْلُ فَنَسِىَ وَلَمْ نَجِدْ لَهُۥ عَزْمًا ﴿١١٥﴾

**﴾115﴿ മുമ്പ് നാം ആദമിന് നിർദേശം നൽകുകയുണ്ടായി: എന്നിട്ട്, അദ്ദേഹം വിസ്മരിച്ചു പോയി; ദൃഢനിശ്ചയം അദ്ദേഹത്തിന് നാം കണ്ടതുമില്ല.**

---

﴾115﴿ وَلَقَدْ عَهِدْنَا തീർച്ചയായും നാം നിർദേശം കൊടുത്തു, കൽപന കൊടുത്തു إِلَىٰٓ آدَمَ ആദമിന് مِن قَبْلُ മുമ്പ് فَنَسِيَ എന്നിട്ട് അദ്ദേഹം മറന്നു, വിസ്മരിച്ചു وَلَمْ نَجِدْ നാം കണ്ടില്ല, കണ്ടെത്തിയില്ല لَهُۥ അദ്ദേഹത്തിന് عَزْمًا സ്ഥിരചിത്തത, ദൃഢനിശ്ചയം

---

മനുഷ്യന് സൂക്ഷ്മതയും, ബോധവും ഉണ്ടാകുവാനാണ് ക്വുർആനിൽ വിവിധ രൂപ ത്തിലുള്ള താക്കീതുകൾ വിവരിച്ചിട്ടുള്ളതെന്ന് കഴിഞ്ഞ വചനങ്ങളിൽ പറഞ്ഞു. അശ്ര ദ്ധയും, സ്ഥിരചിത്തതയില്ലായ്മയും മനുഷ്യസഹജമായ ചില സ്വഭാവങ്ങളാകുന്നു. അതിനാൽ, മനുഷ്യപിതാവായ ആദം നബി(അ)യുടെ കഥ ഉദ്ധരിച്ചുകൊണ്ട് മനുഷ്യൻ സദാ ശ്രദ്ധയും സ്ഥിരചിത്തതയും ഉള്ളവനായിരിക്കുവാൻ അല്ലാഹു നമ്മെ ഉൽബോ ധിപ്പിക്കുന്നു. ഓരോ കാര്യത്തിലും അല്ലാഹു നൽകിയിട്ടുള്ള നിർദേശങ്ങൾ കഴിയുന്നി ടത്തോളം പാലിക്കണമെന്ന ദൃഢനിശ്ചയം മനുഷ്യന് ഉണ്ടായിരിക്കേണ്ടതാണ്, അതി ല്ലാതിരുന്നാൽ തീരാനഷ്ടത്തിന് ഇടയായിത്തീരുന്നതാണ് എന്ന് പ്രസ്തുത ചരിത്ര ത്തിൽനിന്നും നാം പഠിക്കേണ്ടതുണ്ട്. ഇതിനായിട്ടത്രെ, ആദം നബി(അ)യുടെ കഥ

പലേടത്തും ഖുർആൻ ആവർത്തിച്ചു പറയുന്നത്. സംഭവം തുടർന്നു വിവരിക്കുന്നു:

## വിഭാഗം - 7

وَإِذْ قُلْنَا لِلْمَلَٰٓئِكَةِ ٱسْجُدُوا۟ لِءَادَمَ فَسَجَدُوٓا۟ إِلَّآ إِبْلِيسَ أَبَىٰ ﴿١١٦﴾

﴿116﴾ ആദമിന് 'സുജൂദ്' ചെയ്‌വിൻ (തലകുനിക്കുവിൻ) എന്ന് നാം മലക്കുകളോട് പറഞ്ഞ സന്ദർഭം (ഓർക്കുക); അവർ (എല്ലാവരും) സുജൂദ് ചെയ്തു-ഇബ്‌ലീസ് ഒഴികെ-അവൻ വിസമ്മതിച്ചുകളഞ്ഞു.

فَقُلْنَا يَٰٓـَٔادَمُ إِنَّ هَٰذَا عَدُوٌّ لَّكَ وَلِزَوْجِكَ فَلَا يُخْرِجَنَّكُمَا مِنَ ٱلْجَنَّةِ فَتَشْقَىٰٓ ﴿١١٧﴾

﴿117﴾ അപ്പോൾ നാം പറഞ്ഞു. 'ആദമേ! നിശ്ചയമായും ഇവൻ നിനക്കും നിന്റെ ഭാര്യക്കും ശത്രുവാകുന്നു: അതിനാൽ, (ഈ) സ്വർഗത്തിൽനിന്ന് നിങ്ങളെ അവൻ പുറത്താക്കാതിരിക്കട്ടെ; അപ്പോൾ നീ വിഷമിക്കേണ്ടതായി വരും.

إِنَّ لَكَ أَلَّا تَجُوعَ فِيهَا وَلَا تَعْرَىٰ ﴿١١٨﴾

﴿118﴾ 'നിശ്ചയമായും, നിനക്ക് അവിടെ വിശക്കാതിരിക്കുകയും, നഗ്നമാകാതിരിക്കുകയും ചെയ്യാം;

وَأَنَّكَ لَا تَظْمَؤُا۟ فِيهَا وَلَا تَضْحَىٰ ﴿١١٩﴾

﴿119﴾ 'നിനക്ക് അവിടെ ദാഹിക്കാതിരിക്കുകയും, വെയിൽ കൊള്ളാതിരിക്കുകയും ചെയ്യാം.'

---

﴿116﴾ وَإِذْقُلْنَا നാം പറഞ്ഞ സന്ദർഭം لِلْمَلَائِكَةِ മലക്കുകളോട് اسْجُدُوا നിങ്ങൾ സുജൂദ് ചെയ്‌വിൻ, തലകുനിക്കുവിൻ لِآدَمَ ആദമിന് فَسَجَدُوا അപ്പോൾ അവർ സുജൂദ് ചെയ്തു إِلا إِبْلِيسَ ഇബ്‌ലീസ് ഒഴികെ أَبَى അവൻ വിസമ്മതിച്ചു, കൂട്ടാക്കാതിരുന്നു ﴿117﴾ فَقُلْنَا അപ്പോൾ നാം പറഞ്ഞു يَا آدَمُ ആദമേ إِنَّ هَٰذَا നിശ്ചയമായും ഇവൻ عَدُوٌّ لَكَ നിനക്ക് ശത്രുവാണ് وَلِزَوْجِكَ നിന്റെ ഭാര്യക്കും فَلا يُخْرِجَنَّكُمَا അതിനാൽ നിങ്ങളെ അവൻ പുറത്താക്കാതിരിക്കട്ടെ مِنَ الْجَنَّةِ സ്വർഗത്തിൽനിന്ന് فَتَشْقَى അപ്പോൾ നീ വിഷമിക്കേണ്ടിവരും ﴿118﴾ إِنَّ لَكَ നിശ്ചയമായും നിനക്കുണ്ട് أَلا تَجُوعَ നിനക്ക് വിശക്കാതിരിക്കൽ فِيهَا അതിൽ, അവിടെ وَلا تَعْرَى നീ നഗ്നമാകാതിരിക്കലും ﴿119﴾ وَأَنَّكَ لا تَظْمَأُ

നിനക്ക് ദാഹിക്കാതിരിക്കലും, ദാഹിക്കുകയില്ലെന്നും فِيهَا അതിൽ, അവിടെ وَلَا تَضْحَىٰ നിനക്ക് വെയിൽ (ചൂട്) കൊള്ളുകയില്ലെന്നും

---

ആദം നബി(അ)യെ സൃഷ്ടിച്ചശേഷം അദ്ദേഹത്തിന് തലകുനിച്ചു സുജൂദ് ചെയ്വാൻ കൽപിച്ചപ്പോൾ മലക്കുകളെല്ലാം സുജൂദ് ചെയ്തു, ഇബ്‌ലീസ് മാത്രം വിസമ്മതിച്ചു. 'അഗ്നിയാൽ സൃഷ്ടിക്കപ്പെട്ട ഞാൻ മണ്ണിനാൽ സൃഷ്ടിക്കപ്പെട്ട മനുഷ്യന് തല കുനിക്കുകയോ?! എന്ന് പറഞ്ഞു കൽപന ധിക്കരിക്കുകയാണ് അവൻ ചെയ്തത്. അങ്ങനെ, ഇബ്‌ലീസ് മനുഷ്യപിതാവായ ആദമിനും, മനുഷ്യമാതാവും ആദമിന്റെ ഭാര്യയുമായ ഹവ്വാഇനും-അഥവാ മനുഷ്യവർഗത്തിന് തന്നെ ശത്രുവായിത്തീർന്നു. ഈ ജന്മശത്രുവിനെ സദാ സൂക്ഷിച്ചുകൊള്ളണമെന്നും, അവൻ നിങ്ങളെ ഈ സ്വർഗീയ സുഖസൗകര്യങ്ങളിൽനിന്ന് പുറത്താക്കുവാൻ കാരണമുണ്ടാക്കുന്നത് കാത്തുകൊള്ളണമെന്നും അല്ലാഹു ആദം നബി(അ)ക്ക് താക്കീത് നൽകി. പക്ഷേ, ആ സൂക്ഷ്മത പാലിക്കുന്നതിൽ ആദം (അ) ദൃഢചിത്തത കൈക്കൊള്ളുകയുണ്ടായില്ല.

فَوَسْوَسَ إِلَيْهِ ٱلشَّيْطَٰنُ قَالَ يَٰٓـَٔادَمُ هَلْ أَدُلُّكَ عَلَىٰ شَجَرَةِ ٱلْخُلْدِ وَمُلْكٍ لَّا يَبْلَىٰ ﴿١٢٠﴾

**《120》 അങ്ങനെ, പിശാച് (ഇബ്‌ലീസ്) അദ്ദേഹത്തിന് ദുർബോധനം നൽകി: അവൻ പറഞ്ഞു: 'ആദമേ! നിത്യവാസത്തിനുള്ള വൃക്ഷത്തെയും, നശിച്ചുപോകാത്ത രാജത്വത്തെയും ഞാൻ നിനക്ക് അറിയിച്ചു തരട്ടെയോ!?'**

فَأَكَلَا مِنْهَا فَبَدَتْ لَهُمَا سَوْءَٰتُهُمَا وَطَفِقَا يَخْصِفَانِ عَلَيْهِمَا مِن وَرَقِ ٱلْجَنَّةِ ۚ وَعَصَىٰٓ ءَادَمُ رَبَّهُۥ فَغَوَىٰ ﴿١٢١﴾

**《121》 എന്നിട്ട്, അവർ രണ്ടുപേരും അതിൽ (വൃക്ഷത്തിൽ) നിന്ന് തിന്നു; ഉടനെ, അവർക്ക് തങ്ങളുടെ നഗ്നത വെളിപ്പെട്ടു; സ്വർഗത്തിലെ ഇലകളിൽനിന്നും (എടുത്ത്) അവർ തങ്ങളുടെ മേൽ പറ്റിക്കുവാൻ തുടങ്ങുകയും ചെയ്തു.**

**ആദം തന്റെ രക്ഷിതാവിനോട് അനുസരണക്കേട് കാണിച്ചു, അങ്ങനെ വഴിപിഴച്ചു.**

ثُمَّ ٱجْتَبَٰهُ رَبُّهُۥ فَتَابَ عَلَيْهِ وَهَدَىٰ ﴿١٢٢﴾

**《122》 പിന്നീട്, അദ്ദേഹത്തെ തന്റെ രക്ഷിതാവ് നന്നാക്കിയെടുത്തു; അങ്ങനെ, അദ്ദേഹത്തിന്റെ മേൽ പശ്ചാത്താപം സ്വീകരിച്ചു; മാർഗദർശനം നൽകുകയും ചെയ്തു.**

---

《120》 فَوَسْوَسَ അങ്ങനെ ദുർബോധനം നടത്തി إِلَيْهِ അദ്ദേഹത്തോട് الشَّيْطَانُ പിശാച്, ചെകുത്താൻ قَالَ അവൻ പറഞ്ഞു يَا آدَمُ ആദമേ هَلْ أَدُلُّكَ നിനക്ക് ഞാൻ അറി

യിച്ചുതരട്ടെയോ وَمُلْكٍ നിത്യവാസത്തിന്റെ വൃക്ഷത്തെപ്പറ്റി عَلَىٰ شَجَرَةِ الْخُلْدِ ഒരു രാജ ത്വത്തെയും لَا يَبْلَىٰ നശിച്ചുപോകാത്ത ﴾121﴿ فَأَكَلَا അങ്ങനെ അവർ തിന്നു مِنْهَا അതിൽ നിന്ന് فَبَدَتْ ഉടനെ വെളിപ്പെട്ടു لَهُمَا അവർക്ക് രണ്ടാൾക്കും سَوْآتُهُمَا അവരുടെ നഗ്നത وَطَفِقَا രണ്ടാളും തുടങ്ങി, ശ്രമിച്ചു يَخْصِفَانِ പറ്റിക്കുവാൻ, ഒട്ടിക്കുവാൻ عَلَيْهِمَا അവരുടെമേൽ مِن وَرَقِ الْجَنَّةِ സ്വർഗത്തിലെ ഇലകളിൽനിന്ന് وَعَصَىٰ آدَمُ ആദം അനുസ രണക്കേട് പ്രവർത്തിച്ചു, എതിര് കാണിച്ചു رَبَّهُ തന്റെ രക്ഷിതാവിന് فَغَوَىٰ അങ്ങനെ അദ്ദേഹം വഴിപിഴച്ചു ﴾122﴿ ثُمَّ പിന്നീട് اجْتَبَاهُ അദ്ദേഹത്തെ നന്നാക്കിയെടുത്തു, തിര ഞ്ഞെടുത്തു رَبُّهُ അദ്ദേഹത്തിന്റെ രക്ഷിതാവ് فَتَابَ എന്നിട്ട് പശ്ചാത്താപം(ഖേദം) സ്വീകരിച്ചു عَلَيْهِ അദ്ദേഹത്തിന്റെ മേൽ وَهَدَىٰ മാർഗദർശനം ചെയ്കയും ചെയ്തു, മാർഗനിർദേശം നൽകുകയും ചെയ്തു.

---

വിരോധിക്കപ്പെട്ട വൃക്ഷം ഏതായിരുന്നുവെന്ന് പറയത്തക്ക തെളിവുകളൊന്നും നമുക്ക് കിട്ടിയിട്ടില്ല. ഏതോ ഒരു വൃക്ഷത്തെ ചൂണ്ടിക്കാട്ടിക്കൊണ്ട്: 'ഈ വൃക്ഷത്തോട് നിങ്ങൾ സമീപിക്കരുത്' (وَلَا تَقْرَبَا هَٰذِهِ الشَّجَرَةَ - البقرة : ٣٥) എന്ന് അല്ലാഹു അവരോട് വിരോധിച്ചിരുന്നു. ആ വൃക്ഷത്തിൽനിന്നും ഭുജിക്കുക വഴി അവരുടെ സ്വർഗീയ അനു ഗ്രഹങ്ങൾ നഷ്ടപ്പെടുത്തുവാൻ, മേൽകണ്ട പ്രകാരം പിശാച് അവരോട് ദുർമന്ത്രണം നടത്തി. അവർ അതിൽ വഞ്ചിതരാവുകയും ചെയ്തു. ഉടനെതന്നെ അതിന്റെ ഭവിഷ്യ ത്തുകൾ അവർ കണ്ടുതുടങ്ങി. അതെ, വിരോധിക്കപ്പെട്ട വൃക്ഷത്തിൽനിന്നും ഫലം ഭുജിച്ചതോടെ അവർക്ക് തങ്ങളുടെ നഗ്നത വെളിപ്പെട്ടു. അതേവരെ അവർക്ക് സ്വർഗീ യവസ്ത്രം ഉണ്ടായിരുന്നു. അത് നീങ്ങിപ്പോയി. സൂറ: അഅ്റാഫിൽ അല്ലാഹു പറ യുന്നു:

يَنزِعُ عَنْهُمَا لِبَاسَهُمَا - الاعراف : ٢٧ (അവർക്ക് രണ്ടുപേർക്കും തങ്ങളുടെ അപമാ നസ്ഥാനങ്ങൾ (നഗ്നത) കാണിക്കുവാനായി അവൻ (പിശാച്) അവരിൽനിന്ന് അവ രുടെ വസ്ത്രം നീക്കിക്കളഞ്ഞിരുന്നു......) പാപംമൂലം, ഈ വസ്ത്രം അവർക്ക് നഷ്ട പ്പെടുകയും, മാനംമറക്കുവാൻ ഇലകളെ അവലംബമാക്കേണ്ടിവരികയും ചെയ്തു.

ആദം നബി(അ)യും, ഭാര്യ ഹവ്വാഉം തങ്ങളുടെ പക്കൽനിന്ന് വന്നുപോയ ഈ അബ ദ്ധത്തെപ്പറ്റി അങ്ങേയറ്റം ഖേദിച്ചു. അൽബക്വറഃ 37 ൽ അല്ലാഹു പറഞ്ഞത് പോലെ, പശ്ചാത്തപിച്ചു പ്രാർഥിക്കുവാനുള്ള ചില വാക്യങ്ങൾ അല്ലാഹുവിൽ നിന്ന് തന്നെ അവർക്ക് ലഭിച്ചു. അവർ ഇങ്ങിനെ പ്രാർഥിച്ചു:

رَبَّنَا ظَلَمْنَا أَنفُسَنَا وَإِن لَّمْ تَغْفِرْ لَنَا وَتَرْحَمْنَا لَنَكُونَنَّ مِنَ الْخَاسِرِينَ - الاعراف: ٢٣ (ഞങ്ങ ളുടെ രക്ഷിതാവേ! ഞങ്ങൾ ഞങ്ങളോട് തന്നെ അക്രമം ചെയ്തിരിക്കുകയാണ്. നീ ഞങ്ങൾക്ക് പൊറുത്തുതരുകയും, ഞങ്ങൾക്ക് കരുണ ചെയ്യുകയും ചെയ്യാതിരുന്നാൽ, തീർച്ചയായും ഞങ്ങൾ നഷ്ടപ്പെട്ടവരിൽ പെട്ടുപോകുന്നതാണ്. (സൂ: അഅ്റാഫ്-23) ഈ പ്രാർഥന അവരുടെ സന്തതികളായ നമുക്കും മാതൃകയാകുന്നു. പിന്നീട് ജനിക്കു വാനിരിക്കുന്ന ആളും, ആദമിന്റെ സന്തതികളിൽ വെച്ച് ശ്രേഷ്ഠനുമായ മുഹമ്മദ് നബി ﷺ യുടെ മഹത്വം മുൻനിറുത്തി പ്രാർഥിച്ചത് കൊണ്ടാണ് അദ്ദേഹത്തിന്റെ പശ്ചാ ത്താപം സ്വീകരിച്ചതെന്ന് ചില ആളുകൾ ജൽപിക്കാറുണ്ട്. ഇത് അടിസ്ഥാനരഹിതവും

ക്വുർആൻ പ്രസ്താവിച്ചതിന് എതിരുമാണ്.

മാനുഷിക ജീവിതത്തിന്റെ സ്വഭാവത്തെപ്പറ്റി പരിചയിക്കുവാൻ ഇടവന്നിട്ടില്ലാത്ത വ്യക്തിയായിരുന്നുവല്ലോ ആദം (അ). അല്ലാഹു ഈ ലോകത്ത് നടപ്പിലാക്കുവാൻ പോകുന്ന ഒരു പുതിയ ജീവിതപ്രകൃതിയാണെങ്കിൽ, സുഖദുഃഖ സമ്മിശ്രവും, അധ്വാനത്തിനും കർമത്തിനും അനുസരിച്ചു ഫലം നൽകപ്പെടുന്ന ഒരു പരീക്ഷണവും ആകുന്നു. അല്ലാഹു ആദം നബി(അ)യുടെ പാപം പൊറുത്തു പരിശുദ്ധമാക്കുകയും, ആ പുതിയ ജീവിതത്തിലേക്കാവശ്യമായ ഉപദേശങ്ങളും, മാർഗനിർദേശങ്ങളും നൽകുകയും ചെയ്തു.

قَالَ ٱهْبِطَا مِنْهَا جَمِيعًا ۖ بَعْضُكُمْ لِبَعْضٍ عَدُوٌّ ۖ

**《123》 അവൻ (അല്ലാഹു) പറഞ്ഞു: നിങ്ങളെല്ലാവരും ഇതിൽ (സ്വർഗത്തിൽ) നിന്ന് ഇറങ്ങിപ്പോകുവിൻ! നിങ്ങളിൽ ചിലർ ചിലർക്ക് ശത്രുവാകുന്നു.**

فَإِمَّا يَأْتِيَنَّكُم مِّنِّى هُدًى فَمَنِ ٱتَّبَعَ هُدَاىَ فَلَا يَضِلُّ وَلَا يَشْقَىٰ ﴿١٢٣﴾

**എന്നാൽ, എന്റെ പക്കൽനിന്ന് വല്ല മാർഗദർശനവും നിങ്ങൾക്ക് വന്നുകിട്ടുന്നതായാൽ, അപ്പോൾ എന്റെ മാർഗദർശനം ആർ പിൻപറ്റുന്നുവോ അവൻ വഴിപിഴക്കുകയില്ല, വിഷമിക്കേണ്ടിവരികയുമില്ല.**

---

《123》 قَالَ അവൻ പറഞ്ഞു اهْبِطَا നിങ്ങൾ ഇറങ്ങിപ്പോകുവിൻ مِنْهَا ഇതിൽനിന്ന് جَمِيعًا എല്ലാവരും, മുഴുവനും بَعْضُكُمْ നിങ്ങളിൽ ചിലർ لِبَعْضٍ ചിലർക്ക് عَدُوٌّ ശത്രുവാണ് فَإِمَّا يَأْتِيَنَّكُمْ എന്നാൽ (വല്ലപ്പോഴും) നിങ്ങൾക്ക് വന്നുകിട്ടിയാൽ مِنِّي എന്റെ പക്കൽനിന്ന് هُدًى വല്ല മാർഗദർശനവും فَمَنِ اتَّبَعَ അപ്പോൾ ആർ പിൻപറ്റിയോ هُدَايَ എന്റെ മാർഗദർശനം فَلَا يَضِلُّ അവൻ വഴിപിഴക്കുകയില്ല وَلَا يَشْقَى അവൻ വിഷമിക്കുകയുമില്ല.

---

ആദംനബിയോടും, ഹവ്വായോടും (عَلَيْهِمَا السَّلَامَ) പ്രഥമമായും, ലോകാവസാനം വരെയുള്ള അവരുടെ സന്താനങ്ങളോട് പൊതുവായും നൽകുന്ന ഒരു ഉൽബോധനമാണിത്. മനുഷ്യന്റെ ജന്മശത്രുവായ പിശാചിന്റെ പ്രേരണകൾക്ക് വശംവദനാകുന്നപക്ഷം, മനുഷ്യൻ ഇഹത്തിലും പരത്തിലും അറ്റമില്ലാത്ത കഷ്ടനഷ്ടങ്ങൾ അനുഭവിക്കേണ്ടിവരുമെന്ന ശക്തിയായ താക്കീതാണ് അതിൽ അടങ്ങുന്നത്.

ആദം നബി(അ)യുടെ കഥയെ സംബന്ധിച്ച പല വിവരങ്ങളും, ചിലർ ആ കഥയെ ദുർവ്യാഖ്യാനം ചെയ്തുകൊണ്ട് ഇറക്കുമതി ചെയ്ത പ്രസ്താവനകളും അവയുടെ നിരൂപണവും സൂ: അൽബക്വറഃ ആയത്തിന് ശേഷം കൊടുത്ത വ്യാഖ്യാനക്കുറിപ്പിൽ കാണാം. .

وَمَنْ أَعْرَضَ عَن ذِكْرِى فَإِنَّ لَهُۥ مَعِيشَةً ضَنكًا وَنَحْشُرُهُۥ يَوْمَ ٱلْقِيَـٰمَةِ أَعْمَىٰ ﴿١٢٤﴾

﴿124﴾ ആരെങ്കിലും, എന്റെ ഉൽബോധനത്തെ വിട്ടു തിരിഞ്ഞുകളഞ്ഞാൽ, നിശ്ചയമായും അവന് ഇടുങ്ങിയ ഒരു ജീവിതം ഉണ്ടായിരിക്കുന്നതാണ്; ക്വിയാമത്ത് നാളിൽ, അവനെ നാം, അന്ധനായ നിലയിൽ (എഴുന്നേൽപിച്ചു) ഒരുമിച്ചുകൂട്ടുന്നതുമാണ്.

قَالَ رَبِّ لِمَ حَشَرْتَنِىٓ أَعْمَىٰ وَقَدْ كُنتُ بَصِيرًا ﴿١٢٥﴾

﴿125﴾ അവൻ പറയും: 'റബ്ബേ! എന്തിനാണ് നീ എന്നെ അന്ധനായ നിലയിൽ (എഴുന്നേൽപിച്ചു) ഒരുമിച്ചുകൂട്ടിയത്-ഞാൻ (മുമ്പ്) കാഴ്ചയുള്ളവനായിരുന്നുവല്ലോ?!'

قَالَ كَذَٰلِكَ أَتَتْكَ ءَايَـٰتُنَا فَنَسِيتَهَا ۖ وَكَذَٰلِكَ ٱلْيَوْمَ تُنسَىٰ ﴿١٢٦﴾

﴿126﴾ അവൻ [അല്ലാഹു] പറയും: 'അങ്ങിനെത്തന്നെയാണ്; നിനക്ക് നമ്മുടെ ലക്ഷ്യങ്ങൾ വന്നു. അപ്പോൾ നീ അത് മറന്നുകളഞ്ഞു; അപ്രകാരം ഇന്ന് നീയും വിസ്മരിക്കപ്പെടുന്നു.'

وَكَذَٰلِكَ نَجْزِى مَنْ أَسْرَفَ وَلَمْ يُؤْمِنۢ بِـَٔايَـٰتِ رَبِّهِۦ ۚ

﴿127﴾ അങ്ങിനെയാണ്, അതിരുകവിയുകയും, തന്റെ റബ്ബിന്റെ ലക്ഷ്യങ്ങളിൽ വിശ്വസിക്കാതിരിക്കുകയും ചെയ്യുന്നവന് നാം പ്രതിഫലം കൊടുക്കുക;

وَلَعَذَابُ ٱلْـَٔاخِرَةِ أَشَدُّ وَأَبْقَىٰٓ ﴿١٢٧﴾

പരലോക ശിക്ഷയാകട്ടെ, ഏറ്റവും കഠിനവും, കൂടുതൽ ശേഷിക്കുന്നതും തന്നെയാണ്.

---

﴿124﴾ وَمَنْ أَعْرَضَ ആരെങ്കിലും തിരിഞ്ഞുകളഞ്ഞാൽ عَنْ ذِكْرِي എന്റെ ഉൽബോധനത്തെ വിട്ട്, സ്മരണവിട്ട് فَإِنَّ لَهُ എന്നാൽ നിശ്ചയമായും അവന്നുണ്ട് مَعِيشَةً ഒരു ജീവിതം ضَنْكًا ഇടുങ്ങിയ, കുടുസ്സായ وَنَحْشُرُهُ നാം അവനെ ഒരുമിച്ചുകൂട്ടുകയും ചെയ്യും يَوْمَ الْقِيَامَةِ ക്വിയാമത്ത് നാളിൽ أَعْمَى അന്ധനായി, കണ്ണ് കാണാത്തവനായി. ﴿125﴾ قَالَ അവൻ പറയും رَبِّ എന്റെ റബ്ബേ لِمَ حَشَرْتَنِي എന്തിനാണ് നീ എന്നെ ഒരുമിച്ചുകൂട്ടിയത് أَعْمَى അന്ധനായ നിലയിൽ وَقَدْ كُنْتُ ഞാൻ ആയിരുന്നുവല്ലോ بَصِيرًا കാഴ്ചയുള്ളവൻ ﴿126﴾ قَالَ അവൻ പറയും كَذَلِكَ അങ്ങിനെത്തന്നെ أَتَتْكَ നിനക്ക് വന്നു آيَاتُنَا നമ്മുടെ ലക്ഷ്യങ്ങൾ فَنَسِيتَهَا അപ്പോൾ നീ അത് മറന്നുകളഞ്ഞു وَ كَذَلِكَ അത് പോലെ

وَ كَذٰلِكَ ﴿127﴾ (യും) വിസ്മരിക്കപ്പെടും (നിന്നെയും മറക്കും) നീ تُنْسَى ഇന്ന് الْيَوْمَ അപ്രകാരമാണ് نَجْزِي നാം പ്രതിഫലം നൽകുന്നത് مَنْ യാതൊരുവന് أَسْرَفَ അവൻ അതിരുകവിഞ്ഞിരിക്കുന്നു وَلَمْ يُؤْمِنْ വിശ്വസിച്ചതുമില്ല بِآيَاتِ ലക്ഷ്യങ്ങളിൽ رَبِّهِ തന്റെ രക്ഷിതാവിന്റെ وَلَعَذَابُ الآخِرَةِ തീർച്ചയായും പരലോകശിക്ഷ أَشَدُّ ഏറ്റവും കഠിനമായ താണ് وَ أَبْقَى ഏറ്റവും ശേഷിക്കുന്നതുമാണ്, നിലനിൽക്കുന്നതുമാണ്.

---

അല്ലാഹുവിൽ ശരിയായി വിശ്വസിക്കുകയും, അവന്റെ നിയമനിർദേശങ്ങൾ അനുസരിക്കുകയും ചെയ്യുന്നവന് അവന്റെ ജീവിതത്തിൽ അനുഭവപ്പെടുന്ന എല്ലാ സുഖദുഃഖങ്ങളിലും ശാന്തിയും സമാധാനവും ഉണ്ടായിരിക്കുന്നതാണ്. ഭാവിയെക്കുറിച്ചുള്ള ഭയമോ, ഭൂതകാലത്തെച്ചൊല്ലിയുള്ള വ്യസനമോ അവനുണ്ടായിരിക്കുകയില്ല. അവൻ സന്തോഷത്തിൽ കൃതജ്ഞനും, സന്താപത്തിൽ ക്ഷമാലുവുമായിരിക്കും. അതിനാൽ, ഒരു പരിതഃസ്ഥിതിയിലും അവൻ വഴിതെറ്റിപ്പോകുവാനും, വിഷമിച്ചു വലയുവാനും ഇടവരികയില്ല. നേരെമറിച്ച് അവിശ്വസിക്കുകയും, അല്ലാഹുവിന്റെ നിയമനിർദേശങ്ങൾ അവഗണിക്കുകയും ചെയ്യുന്നവന്റെ സ്ഥിതിയാകട്ടെ, ഇതിന് നേരെ വിപരീതവുമായിരിക്കും. അവൻ സുഖസന്തോഷങ്ങളിൽ കൃതഘ്നനും സന്താപങ്ങളിൽ അക്ഷമനുമായിരിക്കും. അതിനാൽ അവന് എപ്പോഴും മനഃശാന്തിയും, സമാധാനവുമില്ലാതെ ഇടുങ്ങിയ ജീവിതവുമാണുണ്ടാവുക.

അല്ലാഹുവിൽ നിന്നുള്ള ബോധനങ്ങളും ലക്ഷ്യങ്ങളും കണ്ണടച്ചു നിഷേധിക്കുകയും, അവയെ അവഗണിച്ചു തോന്നിയപോലെ ജീവിക്കുകയും ചെയ്തവർക്ക് അനുയോജ്യമായ പ്രതിഫലമാണ് പരലോകത്ത് വെച്ച് അല്ലാഹു നൽകുന്നത്. അതെ, ക്വിയാമത്ത് നാളിൽ 'മഹ്ശർ' (المَحْشَر) മഹാസഭയിലേക്ക് അവരെ അന്ധന്മാരായിട്ടായിരിക്കും കൊണ്ടുവരിക. 'അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെയും ലക്ഷ്യങ്ങളെയും സംബന്ധിച്ച് അന്ധനായിക്കൊണ്ട് ഈ ലോകത്ത് കഴിഞ്ഞുകൂടിയവൻ പരലോകത്തും അന്ധനായിത്തന്നെയിരിക്കും. അത്രയുമല്ല, അതിനെക്കാൾ മാർഗം പിഴച്ചവനുമായിരിക്കും'.

(وَمَنْ كَانَ فِي هَذِهِ أَعْمَى فَهُوَ فِي الآخِرَةِ أَعْمَى وَأَضَلُّ سَبِيلا - الاسراء : ٧٢)

أَفَلَمْ يَهْدِ لَهُمْ كَمْ أَهْلَكْنَا قَبْلَهُم مِّنَ ٱلْقُرُونِ يَمْشُونَ فِي مَسَٰكِنِهِمْ ۗ إِنَّ فِي ذَٰلِكَ لَأَيَٰتٍ لِّأُوْلِي ٱلنُّهَىٰ ﴿١٢٨﴾

**﴿128﴾ എത്രയോ തലമുറകളെ ഇവർക്ക് മുമ്പ് നാം നശിപ്പിച്ചുകളഞ്ഞിട്ടുണ്ട്- അവരുടെ വാസസ്ഥലങ്ങളിൽ കൂടി ഇവർ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു- എന്നത് ഇവർക്ക് മാർഗദർശനം നൽകുന്നില്ലേ?! നിശ്ചയമായും അതിൽ ബുദ്ധിമാൻമാർക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്.**

## വിഭാഗം - 8

وَلَوْلَا كَلِمَةٌ سَبَقَتْ مِن رَّبِّكَ لَكَانَ

**﴿129﴾ നിന്റെ റബ്ബിന്റെ പക്കൽനിന്ന് മുമ്പ് നടന്ന ഒരു**

لِزَامًا وَأَجَلٌ مُّسَمًّى ﴿١٢٩﴾

വാക്കും, നിശ്ചിതമായ ഒരു അവധിയും ഇല്ലായിരുന്നുവെങ്കിൽ, അത് [ശിക്ഷാ നടപടി] അനിവാര്യമാകുമായിരുന്നു.

فَٱصْبِرْ عَلَىٰ مَا يَقُولُونَ وَسَبِّحْ بِحَمْدِ رَبِّكَ قَبْلَ طُلُوعِ ٱلشَّمْسِ وَقَبْلَ غُرُوبِهَا

《130》 അതുകൊണ്ട്, (നബിയേ) ഇവർ പറയുന്നതിനെപ്പറ്റി ക്ഷമിച്ചു കൊള്ളുക; സൂര്യോദയത്തിന് മുമ്പും, അസ്തമനത്തിന് മുമ്പും നീ നിന്റെ റബ്ബിനെ സ്തുതിച്ചുകൊണ്ട് സ്തോത്ര കീർത്തനവും ചെയ്യുക.

وَمِنْ ءَانَآئِ ٱلَّيْلِ فَسَبِّحْ وَأَطْرَافَ ٱلنَّهَارِ لَعَلَّكَ تَرْضَىٰ ﴿١٣٠﴾

രാത്രിസമയങ്ങളിലും, പകലിന്റെ ഭാഗങ്ങളിലും നീ പ്രകീർത്തനം ചെയ്യുക. എന്നാൽ നിനക്ക് സംതൃപ്തിയുണ്ടായേക്കാം.

---

《128》 أَفَلَمْ يَهْدِ മാർഗദർശനം നൽകുന്നില്ലേ, വ്യക്തമാകുന്നില്ലേ لَهُمْ അവർക്ക് كَمْ أَهْلَكْنَا നാം എത്രയോ നശിപ്പിച്ചിരിക്കുന്നു (എന്നുള്ളത്) قَبْلَهُم ഇവരുടെ മുമ്പ് مِنَ الْقُرُونِ തലമുറകളെ يَمْشُونَ ഇവർ സഞ്ചരിക്കുന്നു, നടക്കുന്നു فِي مَسَاكِنِهِمْ അവരുടെ വാസസ്ഥലങ്ങളിലൂടെ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ لِأُولِي النُّهَىٰ ബുദ്ധിമാൻമാർക്ക് 《129》 وَلَوْلَا ഇല്ലായിരുന്നുവെങ്കിൽ كَلِمَةٌ ഒരു വാക്ക് سَبَقَتْ മുമ്പ് നടന്നിട്ടുള്ള, മുൻകഴിഞ്ഞ مِن رَّبِّكَ നിന്റെ റബ്ബിന്റെ പക്കൽനിന്ന് لَكَانَ അത് ആകുമായിരുന്നു لِزَامًا അനിവാര്യമായത് وَأَجَلٌ ഒരു അവധിയും (ഇല്ലായിരുന്നുവെങ്കിൽ) مُّسَمًّى നിശ്ചിതമായ, നിർണയിക്കപ്പെട്ട 《130》 فَاصْبِرْ അതുകൊണ്ട് ക്ഷമിക്കുക عَلَىٰ مَا യാതൊന്നിനെപ്പറ്റി يَقُولُونَ അവർ പറയുന്ന وَسَبِّحْ തസ്ബീഹ് (സ്തോത്ര കീർത്തനം) നടത്തുകയും ചെയ്യുക بِحَمْدِ رَبِّكَ നിന്റെ റബ്ബിനെ സ്തുതിച്ചു കൊണ്ട്, സ്തോത്രം ചെയ്തുകൊണ്ട് قَبْلَ طُلُوعِ الشَّمْسِ സൂര്യൻ ഉദിക്കുന്നതിന് മുമ്പ് وَقَبْلَ غُرُوبِهَا അതിന്റെ അസ്തമനത്തിന് മുമ്പും وَمِنْ آنَاءِ اللَّيْلِ രാത്രിസമയങ്ങളിലും فَسَبِّحْ നീ തസ്ബീഹ് (കീർത്തനം) നടത്തുക وَأَطْرَافَ النَّهَارِ പകലിന്റെ ഭാഗങ്ങളിലും لَعَلَّكَ تَرْضَىٰ നിനക്ക് സംതൃപ്തിയുണ്ടായേക്കാം, നീ തൃപ്തിപ്പെടുവാൻ വേണ്ടി

---

അവിശ്വാസവും, ദുർമാർഗവും കാരണമായി-മുമ്പ് ചില സമുദായങ്ങളെ കൂട്ടത്തോടെ നശിപ്പിച്ചത് പോലെ നബിﷺയുടെ സമുദായത്തെ ഉൻമൂലനാശം ചെയ്യുന്നതല്ലെന്ന് അല്ലാഹു നിശ്ചയിച്ചിരിക്കുകയാണ്. ഇതാണ് 'മുമ്പ് നടന്ന ഒരു വാക്ക്' കൊണ്ടുള്ള ഉദ്ദേശ്യം. 'നിശ്ചിതമായ ഒരു അവധി' എന്ന് പറഞ്ഞത് ലോകാവസാന ദിവസവുമാകുന്നു. (بَلِ السَّاعَةُ مَوْعِدُهُمْ - القمر) പക്ഷേ, അന്ത്യസമയമാണ് അവരുടെ നിശ്ചിത

സമയം.) എന്ന് അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്. നമസ്കാരം, ദിക്ർ, ദുആ മുതലായ ദൈവകീർത്തനങ്ങൾ നടത്തേണ്ടുന്ന ചില പ്രത്യേക അവസരങ്ങളാണ് ഈ ആയത്തിൽ പറഞ്ഞ നാല് അവസരങ്ങളും. ഈ സമയങ്ങൾ പ്രത്യേകം നിശ്ചയിച്ചതിനെക്കുറിച്ചും മറ്റും സൂ: റൂം 17-18 ൽ കൂടുതൽ വിവരിക്കുന്നതാണ്. إنْ شاء الله

وَلَا تَمُدَّنَّ عَيْنَيْكَ إِلَىٰ مَا مَتَّعْنَا بِهِۦٓ أَزْوَٰجًا مِّنْهُمْ زَهْرَةَ ٱلْحَيَوٰةِ ٱلدُّنْيَا لِنَفْتِنَهُمْ فِيهِ ۚ وَرِزْقُ رَبِّكَ خَيْرٌ وَأَبْقَىٰ ﴿١٣١﴾

وَأْمُرْ أَهْلَكَ بِٱلصَّلَوٰةِ وَٱصْطَبِرْ عَلَيْهَا ۖ لَا نَسْـَٔلُكَ رِزْقًا ۖ نَّحْنُ نَرْزُقُكَ ۗ وَٱلْعَٰقِبَةُ لِلتَّقْوَىٰ ﴿١٣٢﴾

**﴾131﴿ ഐഹിക ജീവിതത്തിന്റെ മോടിയായി, അവരിൽനിന്ന് പല വിഭാഗങ്ങൾക്ക് ഏതൊന്നുകൊണ്ട്- അതിൽ അവരെ പരീക്ഷിക്കുവാനായി- നാം സുഖഭോഗം നൽകിയിരുന്നുവോ, അതിലേക്ക് നീ നിന്റെ ദൃഷ്ടികൾ നീട്ടിപ്പോകരുത് (കണ്ണ് വെക്കരുത്) നിന്റെ റബ്ബ് നൽകുന്ന ഉപജീവനം ഉത്തമവും, അധികം ശേഷിക്കുന്നതുമാകുന്നു.**

**﴾132﴿ നിന്റെ സ്വന്തക്കാരോട് നമസ്കരിക്കുവാൻ കൽപിക്കുകയും അതിനായി നീ സഹനമവലംബിക്കുകയും ചെയ്തുകൊള്ളുക. നിന്നോട് ഉപജീവനം നൽകുവാൻ നാം ആവശ്യപ്പെടുന്നില്ല; നിനക്ക് നാം ഉപജീവനം നൽകുകയാണ് ചെയ്യുന്നത്; ശുഭപര്യവസാനം ഭയഭക്തിക്കാകുന്നു.**

---

﴾131﴿ وَلَا تَمُدَّنَّ നിശ്ചയമായും നീ നീട്ടരുത് عَيْنَيْكَ നിന്റെ ദൃഷ്ടികളെ (നീ കണ്ണ് വെക്കരുത്) إِلَىٰ مَا യാതൊന്നിലേക്ക് مَتَّعْنَا بِهِ അതുകൊണ്ട് നാം സുഖഭോഗം നൽകിയിരിക്കുന്നു أَزْوَاجًا പല വിഭാഗങ്ങൾക്ക്, പല തരക്കാർക്ക് مِنْهُمْ അവരിൽനിന്ന് زَهْرَةَ الْحَيَاةِ ജീവിതത്തിന്റെ മോടിയായി, അലങ്കാരമായി الدُّنْيَا ഇഹലോകത്തിന്റെ ഐഹികമായ لِنَفْتِنَهُمْ നാം അവരെ പരീക്ഷിക്കുവാൻ വേണ്ടി فِيهِ അതിൽ وَرِزْقُ رَبِّكَ നിന്റെ റബ്ബിന്റെ ഉപജീവനം, ആഹാരം خَيْرٌ ഉത്തമമായതാണ് وَأَبْقَىٰ കൂടുതൽ ശേഷിക്കുന്നതുമാണ്, നിലനിൽക്കുന്നതുമാണ് ﴾132﴿ وَأْمُرْ നീ കൽപിക്കുക أَهْلَكَ നിന്റെ വീട്ടുകാരോട്, സ്വന്തക്കാരോട്, കുടുംബത്തോട്, ആൾക്കാരോട് بِالصَّلَاةِ നമസ്കാരത്തിന്, നമസ്കാരത്തെപ്പറ്റി وَاصْطَبِرْ നീ ക്ഷമ (സഹനം) കൈക്കൊള്ളുകയും ചെയ്യുക عَلَيْهَا അതിന്നായി, അതിന്റെ പേരിൽ لَا نَسْأَلُكَ നാം നിന്നോട് ചോദിക്കുന്നില്ല, ആവശ്യപ്പെടുന്നില്ല رِزْقًا ആഹാരം, ഉപജീവനം نَحْنُ നാം തന്നെ, നാമാണ് نَرْزُقُكَ നിനക്ക് ഉപജീവനം നൽകുന്നു

وَ الْعَاقِبَةُ (ശുഭകരമായ) പര്യവസാനം, അവസാനഫലം, കലാശം لِلتَّقْوَى ഭയഭക്തിക്കാണ്, സൂക്ഷ്മതക്കാകുന്നു

---

തനിക്കും തന്റെ വീട്ടുകാർക്കും ഉപജീവനമാർഗം അന്വേഷിക്കേണ്ടതില്ല എന്നല്ല ഈ വചനത്തിന്റെ താൽപര്യം. മനുഷ്യനും ഇതരജീവികൾക്കും ഉപജീവനം നൽകുന്നത് വാസ്തവത്തിൽ അല്ലാഹുവാണ്. അതിലേക്കുള്ള ചില പ്രത്യക്ഷമാർഗങ്ങളാണ് മനുഷ്യൻ ചെയ്യുന്ന പരിശ്രമങ്ങൾ. ശാരീരികമായ ആഹാരത്തെക്കാൾ വില കൽപിക്കപ്പെടേണ്ടതാണ് ആത്മീയമായ ആഹാരം. ആത്മീയമായ ആരോഗ്യത്തിന് വേണ്ടുന്ന ഭക്ഷണം സൽക്കർമങ്ങളും, അവയിൽ പ്രധാനമായത് നമസ്കാരവുമാകുന്നു. അതുകൊണ്ട് നമസ്കാരവിഷയത്തിൽ മനുഷ്യൻ തനിക്കും തന്റെ കുടുംബത്തിനുംവേണ്ടി കൂടുതൽ പരിശ്രമവും സഹനവും നടത്തേണ്ടതുണ്ട്. എന്ത് ബുദ്ധിമുട്ടും സഹിച്ചു നമസ്കാരം അതിന്റെ ക്രമവും, സമയവും തെറ്റാതെ അനുഷ്ഠിച്ചു പോരുവാൻ ക്വുർആനും, ഹദീഥും ആവർത്തിച്ചാവർത്തിച്ചു പറയുന്നത് അത്കൊണ്ടാകുന്നു. ഓരോരുത്തന്റെയും നേതൃത്വത്തിൻ കീഴിലുള്ള കുടുംബാംഗങ്ങളുടെ ഉത്തരവാദിത്വവും അവരവർ വഹിക്കേണ്ടതുണ്ടെന്ന കാര്യം ഇവിടെ പ്രത്യേകം സ്മരണീയമാകുന്നു. നബി ﷺ പറയുന്നു:

كلكم راع ومسؤل عن رعيته الامام راع ومسؤل عن رعيته والرجل راع فى اهله ومسؤل عن رعيته والمرأة راعية فى بيت زوجها ومسؤلة عن رعيتها والخادم راع فى مال سيده ومسؤل عن رعيته وكلكم راع ومسؤل عن رعيته ـ متفق عليه

'നിങ്ങളോരോരുത്തരും ഓരോ ഭരണകർത്താവും അവരവരാൽ ഭരിക്കപ്പെടുന്നവരെപ്പറ്റി ചോദ്യം ചെയ്യപ്പെടുന്നവരുമാകുന്നു. നേതാവ് ഒരു ഭരണകർത്താവാണ്. അവൻ അവന്റെ ഭരണീയരെ (അവന്റെ ഭരണത്തിൻകീഴിലുള്ളവരെ) പ്പറ്റി ചോദിക്കപ്പെടുന്നതാകുന്നു. ഒരു പുരുഷൻ അവന്റെ വീട്ടുകാരിൽ ഭരണകർത്താവും, തന്റെ ഭരണീയരെപ്പറ്റി ചോദിക്കപ്പെടുന്നവനുമാകുന്നു. ഒരു സ്ത്രീ അവളുടെ ഭർത്താവിന്റെ വീട്ടിൽ ഭരണം നടത്തുന്നവളും, അവൾ ഭരിക്കുന്നവയെപ്പറ്റി ചോദിക്കപ്പെടുന്നവളുമാകുന്നു. ഒരു ഭൃത്യൻ അവന്റെ യജമാനന്റെ സ്വത്തിൽ ഭരണം നടത്തുന്നവനും അവൻ ഭരിക്കുന്നതിനെപ്പറ്റി ചോദിക്കപ്പെടുന്നവനുമാണ്. നിങ്ങളെല്ലാവരും തന്നെ ഭരണകർത്താക്കളും ഭരണീയരെക്കുറിച്ച് ചോദിക്കപ്പെടുന്നവരുമാകുന്നു.'

مروا اولادكم بالصلاة وهم ابناء سبع سنين واضربوهم عليها وهم ابناء عشر وفرقوا بينهم فى المضاجع ـ ابوداود ونحوه للترمذى

'നിങ്ങൾ, നിങ്ങളുടെ മക്കൾക്ക് ഏഴ് വയസ്സ് പ്രായമാകുമ്പോൾ അവരോട് നമസ്കരിക്കുവാൻ കൽപിക്കണം; അവർക്ക് പത്ത് വയസ്സാകുമ്പോൾ (വേണ്ടിവന്നാൽ) അതിനായി അടിക്കുകയും ചെയ്യണം. കിടപ്പ് സ്ഥാനങ്ങളിൽ അവരെ വേർപെടുത്തുകയും വേണം.'

وَقَالُوا۟ لَوْلَا يَأْتِينَا بِـَٔايَةٍ مِّن رَّبِّهِۦٓ ۚ

**﴾133﴿ അവർ (അവിശ്വാസികൾ) പറയുന്നു: 'അവൻ (നബി) തന്റെ റബ്ബിന്റെ പക്കൽനിന്ന് ഞങ്ങൾക്ക്**

أَوَلَمْ تَأْتِهِم بَيِّنَةُ مَا فِي ٱلصُّحُفِ ٱلْأُولَىٰ ﴿١٣٣﴾

ഒരു ദൃഷ്ടാന്തവും കൊണ്ടുവരാത്തതെന്ത്?!' പൂർവ ഗ്രന്ഥങ്ങളിലുള്ളതിന്റെ തെളിവ് അവർക്ക് വന്നിട്ടില്ലേ!?

وَلَوْ أَنَّآ أَهْلَكْنَٰهُم بِعَذَابٍ مِّن قَبْلِهِۦ لَقَالُوا۟ رَبَّنَا لَوْلَآ أَرْسَلْتَ إِلَيْنَا رَسُولًا فَنَتَّبِعَ ءَايَٰتِكَ مِن قَبْلِ أَن نَّذِلَّ وَنَخْزَىٰ ﴿١٣٤﴾

《134》 ഇതിന് മുമ്പായി വല്ല ശിക്ഷകൊണ്ടും നാം അവരെ നശിപ്പിച്ചിരുന്നുവെങ്കിൽ, അവർ (ഇങ്ങിനെ) പറയുമായിരുന്നു: 'ഞങ്ങളുടെ റബ്ബേ! നീ ഞങ്ങളുടെ അടുക്കലേക്ക് ഒരു റസൂലിനെ [ദൂതനെ] എന്തുകൊണ്ട് അയച്ചുതന്നില്ല? എന്നാൽ, ഞങ്ങൾ നിന്ദ്യരും അപമാനിതരുമായി ഭവിക്കുന്നതിന് മുമ്പ് തന്നെ നിന്റെ ലക്ഷ്യങ്ങളെ ഞങ്ങൾ പിൻതുടരുമായിരുന്നല്ലോ!'

قُلْ كُلٌّ مُّتَرَبِّصٌ فَتَرَبَّصُوا۟ ۖ فَسَتَعْلَمُونَ مَنْ أَصْحَٰبُ ٱلصِّرَٰطِ ٱلسَّوِيِّ وَمَنِ ٱهْتَدَىٰ ﴿١٣٥﴾

《135》 (നബിയേ) പറയുക: '(നാം) എല്ലാവരും പ്രതീക്ഷിച്ചുകൊണ്ടിരിക്കുക തന്നെയാണ്; എന്നാൽ നിങ്ങൾ പ്രതീക്ഷിച്ചുകൊള്ളുക; അപ്പോൾ നിങ്ങൾക്ക് അറിയാറാകും: നേരായ മാർഗത്തിലുള്ളവർ ആരാണെന്നും, ആരാണ് സൻമാർഗം പ്രാപിച്ചിട്ടുള്ളതെന്നും!'

---

《133》 وَقَالُوا അവർ പറയുന്നു لَوْلَا يَأْتِينَا അവൻ ഞങ്ങൾക്ക് (നമുക്ക്) കൊണ്ടുവരാത്തതെന്താണ് بِآيَةٍ ഒരു ദൃഷ്ടാന്തവും مِنْ رَبِّهِ അവന്റെ റബ്ബിന്റെ പക്കൽനിന്ന് أَوَلَمْ تَأْتِهِمْ അവർക്ക് വന്നെത്തിയിട്ടില്ലയോ بَيِّنَةُ مَا യാതൊന്നിന്റെ തെളിവ് فِي الصُّحُفِ ഗ്രന്ഥങ്ങളിലുള്ള, ഏടുകളിലുള്ള الأُولَىٰ പൂർവ, മുമ്പുള്ളതായ 《134》 وَلَوْ أَنَّا നാം ആയിരുന്നുവെങ്കിൽ أَهْلَكْنَاهُمْ അവരെ നശിപ്പിച്ചിരുന്നു (എങ്കിൽ) بِعَذَابٍ വല്ല ശിക്ഷകൊണ്ടും مِنْ قَبْلِهِ ഇതിന് മുമ്പ് لَقَالُوا അവർ പറയുമായിരുന്നു رَبَّنَا ഞങ്ങളുടെ റബ്ബേ لَوْلَا أَرْسَلْتَ നീ അയക്കാഞ്ഞതെന്താണ്, നീ അയച്ചു കൂടായിരുന്നോ إِلَيْنَا ഞങ്ങൾക്ക് رَسُولًا ഒരു റസൂലിനെ, ദൂതനെ فَنَتَّبِعَ എന്നാൽ ഞങ്ങൾ പിൻപറ്റുമായിരുന്നു آيَاتِكَ നിന്റെ ദൃഷ്ടാന്തങ്ങളെ, ലക്ഷ്യങ്ങളെ مِنْ قَبْلِ മുമ്പായി أَنْ نَذِلَّ ഞങ്ങൾ നിന്ദ്യരാകുന്നതിന്, ഞങ്ങൾക്ക് നിന്ദ്യതയുണ്ടാകുന്നതിന് وَنَخْزَىٰ ഞങ്ങൾ അപമാനിതരാവുകയും, മാനംകെട്ടു പോകുകയും 《135》 قُلْ പറയുക كُلٌّ എല്ലാവരും مُتَرَبِّصٌ പ്രതീക്ഷിക്കുന്നവരാണ്, കാത്തിരിക്കുന്നവരാണ് فَتَرَبَّصُوا അതിനാൽ നിങ്ങൾ പ്രതീ

ക്ഷിച്ചുകൊള്ളുവിൻ فَسَتَعْلَمُونَ അപ്പോൾ നിങ്ങൾക്ക് അറിയാറാകും مَنْ ആരാണ് എന്ന് أَصْحَابُ الصِّرَاطِ മാർഗക്കാർ, മാർഗത്തിലുള്ളവർ السَّوِيِّ നേരായ, ശരിയായ وَمَنِ ആരാണ് എന്നും اهْتَدَى സൻമാർഗം പ്രാപിച്ചിട്ടുള്ള (ത്)

---

നബി തിരുമേനിﷺയുടെ പ്രബോധനത്തെ നിഷേധിക്കുന്നതിനെ ന്യായീകരിക്കുവാൻ വേണ്ടി, മുശ്‌രിക്കുകൾ പല കുതർക്കങ്ങളും, ദുർന്യായങ്ങളും, പറയാറുണ്ട്. അതിലൊന്നാണ്: 'മുമ്പുള്ള പ്രവാചകൻമാർ കൊണ്ടുവന്നത് പോലെയുള്ള ഒരു ദൃഷ്ടാന്തം മുഹമ്മദ് കൊണ്ടുവരാത്തതെന്താണ്' എന്ന ആക്ഷേപവും. വാസ്തവത്തിൽ, ആത്മാർഥതയോടുകൂടിയുള്ള ഒരു ആക്ഷേപമായിരുന്നില്ല ഇത്. സത്യാമ്പേഷണവും, നിഷ്പക്ഷ ഹൃദയവുമുള്ള ഏതൊരുവനും വിശ്വസിക്കത്തക്കവണ്ണം, തെളിവുകളും, ദൃഷ്ടാന്തങ്ങളും അവർക്ക് വന്നുകഴിഞ്ഞിട്ടുണ്ട്. ഏത് കണ്ടാലും, അതെല്ലാം ആഭിചാരമാണ്, ജാലവിദ്യയാണ് എന്നും മറ്റും പറഞ്ഞുതള്ളുക അവരുടെ പതിവത്രെ. അല്ലാഹു പറയുന്നു:

اقْتَرَبَتِ السَّاعَةُ وَانْشَقَّ الْقَمَرُ ۝ وَإِنْ يَرَوْا آيَةً يُعْرِضُوا وَيَقُولُوا سِحْرٌ مُسْتَمِرٌّ ۝ وَكَذَّبُوا وَاتَّبَعُوا أَهْوَاءَهُمْ وَكُلُّ أَمْرٍ مُسْتَقِرٌّ ۝ وَلَقَدْ جَاءَهُمْ مِنَ الْأَنْبَاءِ مَا فِيهِ مُزْدَجَرٌ ۝ القمر

സാരം : 'അന്ത്യസമയം അടുത്തുവന്നു; ചന്ദ്രൻ പിളരുകയും ചെയ്തു. അവർ വല്ല ദൃഷ്ടാന്തവും കണ്ടാൽ തിരിഞ്ഞുകളയുകയും. (മുമ്പേ) നടന്നുവന്നിരുന്ന ജാലമാണെന്ന് പറയുകയും ചെയ്യും; വ്യാജമാക്കുകയും, തങ്ങളുടെ ഇച്ഛകളെ പിൻപറ്റുകയും ചെയ്യും. (യഥാർഥത്തിൽ) എല്ലാ കാര്യവും സ്ഥിരപ്പെട്ടുകഴിഞ്ഞിരിക്കുകയാണ്. പിൻവാങ്ങുവാൻ മതിയായത്ര വൃത്താന്തങ്ങൾ അവർക്ക് വന്നുകഴിഞ്ഞിട്ടുണ്ട്. (സൂ: അൽകമർ: 1 – 4 ) കൂടുതൽ വിവരം സൂറ: ക്വമറിൽ കാണാം. إنْ شاء الله

മുൻകഴിഞ്ഞുപോയവരുടെ വൃത്താന്തങ്ങൾ, പൂർവ പ്രവാചകന്മാരുടെ പ്രബോധന ചരിത്രങ്ങൾ, നബി തിരുമേനിﷺയെ സംബന്ധിച്ച പ്രവചനങ്ങൾ ആദിയായി സാക്ഷാൽ പൂർവ വേദഗ്രന്ഥങ്ങളിൽ വന്നിട്ടുള്ളതിന്റെ തെളിവായും, സാക്ഷ്യമായും കൊണ്ട് അവതരിപ്പിക്കപ്പെട്ട ക്വുർആൻ, ഇതാ അവരുടെ മുമ്പിലുണ്ട്! അവർക്ക് സദുദ്ദേശ്യമുണ്ടെങ്കിൽ, വേറെ ദൃഷ്ടാന്തങ്ങൾക്കൊന്നും ആവശ്യമില്ലതന്നെ. ഈ സംഗതി സൂറ: അൻകബൂത്തിൽ കുറേക്കൂടി വിശദമായി അല്ലാഹു ഇപ്രകാരം പറയുന്നു:-

وَقَالُوا لَوْلَا أُنْزِلَ عَلَيْهِ آيَاتٌ مِنْ رَبِّهِ قُلْ إِنَّمَا الْآيَاتُ عِنْدَ اللَّهِ وَإِنَّمَا أَنَا نَذِيرٌ مُبِينٌ ۝ أَوَلَمْ يَكْفِهِمْ أَنَّا أَنْزَلْنَا عَلَيْكَ الْكِتَابَ يُتْلَى عَلَيْهِمْ إِنَّ فِي ذَلِكَ لَرَحْمَةً وَذِكْرَى لِقَوْمٍ يُؤْمِنُونَ ۝ العنكبوت: ٥١، ٥٠

(സാരം: അവർ പറയുന്നു: എന്താണ് അവന് അവന്റെ റബ്ബിന്റെ പക്കൽനിന്ന് ദൃഷ്ടാന്തങ്ങൾ ഇറക്കിക്കൊടുക്കാത്തത്?! പറയുക: ദൃഷ്ടാന്തങ്ങൾ അല്ലാഹുവിന്റെ പക്കൽ മാത്രമാണുള്ളത്. ഞാൻ ഒരു സ്പഷ്ടമായ താക്കീതുകാരൻ മാത്രമാകുന്നു. (നബിയേ,) നിനക്ക് നാം വേദഗ്രന്ഥം ഇറക്കിത്തന്നിരിക്കുന്നു, അവർക്കത് ഓതിക്കേൾപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്നു, ഇതവർക്ക് മതിയാകുന്നില്ലേ?! നിശ്ചയമായും, വിശ്വസിക്കുന്ന ജനങ്ങൾക്ക് അതിൽ അനുഗ്രഹവും, ഉപദേശവുമുണ്ട്.(അൻകബൂത്ത് : 50, 51)) നബിﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു:-

مامن نبى إلاوقد اوتي من الآيات ما آمن على مثله البشروإنما كان الذى أوتيته وحيا أوحاه الله إليّ فأرجو أن أكون أكثرهم تابعا يوم القيامة– متفق عليه

സാരം: 'മനുഷ്യർക്ക് വിശ്വസിക്കുവാൻ മതിയാകുന്നത്ര ദൃഷ്ടാന്തങ്ങൾ നൽകപ്പെടാത്ത ഒരു പ്രവാചകനും (നബിയും) ഉണ്ടായിട്ടില്ല. എന്നാൽ, എനിക്ക് നൽകപ്പെട്ടിട്ടുള്ളത്, അല്ലാഹു എനിക്ക് നൽകിയ 'വഹ്‌യ്' (ബോധനം) തന്നെയാണ്. അതിനാൽ ഞാൻ ക്വിയാമത്ത് നാളിൽ, അവരെക്കാളെല്ലാം കൂടുതൽ അനുഗാമികൾ ഉള്ളവനായിരിക്കുമെന്ന് ഞാനാശിക്കുന്നു.' (ബു;മു.)

സത്യനിഷേധികൾക്ക് വമ്പിച്ചൊരു താക്കീതോടുകൂടിയാണ് ഈ സൂറത്ത് ഉപസംഹരിക്കുന്നത്: ഞങ്ങൾക്ക് ഒരു വേദപ്രമാണമോ, ദൈവദൂതനോ, (കിതാബോ, റസൂലോ) വന്നുകിട്ടാത്തത് കൊണ്ടാണല്ലോ ഞങ്ങൾ പിഴച്ചുപോകുവാൻ ഇടവന്നതെന്ന് പറയാതിരിക്കുവാനായി, മറ്റെല്ലാ പ്രവാചകൻമാരിലും വെച്ചു ശ്രേഷ്ഠനായ ഒരു റസൂലിനെയും, മറ്റെല്ലാ വേദഗ്രന്ഥങ്ങളെക്കാളും ഉന്നതമായ ഒരു വേദഗ്രന്ഥത്തെയും അവർക്ക് നൽകിയിട്ടുണ്ട്. എന്നിട്ടും, അവർ സത്യം സ്വീകരിക്കുവാൻ തയ്യാറില്ലെങ്കിൽ, അതിന്റെ ഫലം താമസിയാതെ അവർക്കറിയാറാകും- അവർ കാത്തിരുന്നുകൊള്ളട്ടെ! എന്ന് സാരം.

അല്ലാഹു നമ്മെ സത്യബോധവും, സൻമാർഗവും പ്രദാനം ചെയ്യപ്പെട്ട സജ്ജനങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തട്ടെ! آمين

ولله الحمد والمنة

വ്യാഖ്യാനക്കുറിപ്പ്- 1

## മൂസാ നബി(അ)യും, ഇസ്റാഈൽ ജനതയും ചെങ്കടൽ കടന്നു രക്ഷപ്പെട്ടതും, ഫിർഔനും, അവന്റെ ജനതയും കടലിൽ മുങ്ങിനശിച്ചതും കേവലം ഒരു സാധാരണ സംഭവമായിരുന്നുവോ?

മൂസാ നബി(അ)യും, ഇസ്റാഈൽ ജനതയും സമുദ്രം കടന്നു രക്ഷപ്പെട്ടതും, ഫിർഔനും അവന്റെ ജനതയും അതിൽ മുങ്ങി നശിച്ചതും അത്യത്ഭുതകരമായ ഒരു അസാധാരണ സംഭവമായിരുന്നുവെന്ന് വേദക്കാരും, മുസ്ലിംകളും മതനിഷേധികളല്ലാത്ത മിക്ക ജനങ്ങളും തന്നെ-വിശ്വസിച്ചുവരുന്നു. ക്വുർആനെ അംഗീകരിക്കുന്ന ആർക്കും അതിൽ ഒട്ടും തർക്കത്തിനോ സംശയത്തിനോ അവകാശമില്ലതാനും. അത്രയും വ്യക്തമായ ഭാഷയിൽ ക്വുർആൻ ആ സംഭവം വിവരിച്ചിട്ടുണ്ട്. മറ്റു പല സംഭവങ്ങളെയും പോലെ, ഈ സംഭവവും ക്വുർആനിൽ ഒന്നിലധികം സ്ഥലത്ത് ആവർത്തിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് അതിൽ നിന്നെല്ലാം കൂടി വേണം, സംഭവത്തിന്റെ മുഴുവൻ രൂപവും ശരിക്ക് ഗ്രഹിക്കുവാൻ. ഈ സംഭവം തൗറാത്തിലും (ബൈബ്ളിന്റെ പഴയ നിയമത്തിലും) വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. ചില സംഗതികൾ ഒഴിച്ച് ബാക്കി ഭാഗങ്ങൾ ക്വുർആനോട് എതിരല്ലാത്ത വിധത്തിലും, പലതും അതിനോട് ശരിക്ക് യോജിച്ചുകൊണ്ടും അതിലും കാണാവുന്നതാണ്.

എന്നാൽ, കക്ഷിതാൽപര്യത്തിനോ, പുത്തൻ ആദർശങ്ങളുടെ സംരക്ഷണത്തിനോ വേണ്ടി ചിലരും, ഭൗതിക മനോഗതിയിൽ നിന്ന് ഉടലെടുക്കുന്ന യുക്തിവാദങ്ങളുടെയും, ശാസ്ത്രീയ ചിന്താഗതിയുടെയും അടിസ്ഥാനത്തിൽ മറ്റു ചിലരും ഈ സംഭവത്തെയും, ഇത്പോലെ ക്വുർആനിൽ പ്രസ്താവിച്ചിട്ടുള്ള മറ്റു ചില അസാധാരണ സംഭവങ്ങളെയും ദുർവ്യാഖ്യാനം ചെയ്തുവരാറുണ്ട്. യഥാർഥമായ കഥകളിൽ കൂടി അടിസ്ഥാനരഹിതമായ ചില ഭാഗങ്ങൾ കൂട്ടിച്ചേർക്കാറുള്ള കഥാകാരൻമാരെക്കൊണ്ട് ക്വുർആന്റെ വ്യാഖ്യാനരംഗത്ത് ഉളവായിത്തീർന്നിട്ടുള്ള നാശത്തെക്കാൾ കൂടുതലാണ്, ഇത്തരക്കാരുടെ ഈ പുതിയ നിഷേധ വിക്രിയകൾമൂലം ഉളവാകുന്നത്. ഇവരുടെ ചില ദുർവ്യാഖ്യാനങ്ങൾ വഴി, സാധാരണക്കാരായ ആളുകളിൽ പല ആശയക്കുഴപ്പവും തെറ്റിധാരണയും ഉണ്ടാവുന്നത് കൊണ്ട് ഈ സംഭവത്തെപ്പറ്റി ഇവിടെ കുറച്ചൊന്ന് വിവരിക്കേണ്ടിവന്നിരിക്കുകയാണ്.

ചെങ്കടൽ കടന്ന സംഭവത്തെപ്പറ്റി ക്വുർആന്റെ പ്രസ്താവനകളിൽ നിന്ന് വ്യക്തമായി മനസ്സിലാക്കാവുന്ന സംഗതികളുടെ രത്നച്ചുരുക്കം ഇതാകുന്നു:- ഇസ്റാഈല്യരെയും കൂട്ടിക്കൊണ്ട് രാത്രി പോയിക്കൊള്ളുവാനും, സമുദ്രത്തിൽ തന്റെ വടികൊണ്ട് അടിക്കു

വാനും മൂസാ (അ) യോട് അല്ലാഹു കൽപിച്ചു. വടികൊണ്ട് അടിച്ചപ്പോൾ സമുദ്രജലം പിളർന്നു ഇരുവശങ്ങളിലും മലപോലെ ചിറച്ചുനിന്നു. മധ്യത്തിൽ തുറന്നുകിട്ടിയ-ഉണങ്ങി വിശാലമായിരുന്ന-ആ മാർഗത്തിൽകൂടി അവർ അക്കരെപ്പറ്റി രക്ഷപ്പെട്ടു. അവരെ പിടി കൂടുവാനായി പിന്നാലെ വന്നിരുന്ന ഫിർഔനും ജനതയും ആ വഴിക്ക് അവരെ പിൻതു ടർന്നു. അവർ സമുദ്രത്തിലായിരുന്നപ്പോൾ, വെള്ളം തമ്മിൽ കൂടിച്ചേരുകയും, അവ രെല്ലാം മുങ്ങിനശിക്കുകയും ചെയ്തു.

വടികൊണ്ടടിച്ചപ്പോൾ സമുദ്രം പിളർന്നു. സമുദ്രമധ്യത്തിൽകൂടി നടന്നുപോകത്തക്ക ഒരു മാർഗമുണ്ടായി, ഇസ്റാഈല്യർ അക്കരെ പറ്റുന്നതുവരെ അത് നിലനിൽക്കുകയും, ശത്രുക്കൾ അതിൽ പ്രവേശിച്ചുകഴിഞ്ഞതോടെ വെള്ളം തമ്മിൽ കൂടിച്ചേരുകയും ചെയ്തു എന്നൊക്കെ സമ്മതിച്ചുകൊടുക്കുവാൻ ഇക്കൂട്ടരുടെ യുക്തിക്കും ശാസ്ത്രത്തിനും കഴി യുന്നില്ല. അതുകൊണ്ട് ഒന്നുകിൽ, ക്വുർആന്റെ പ്രസ്താവനയെ ഇവർ നിഷേധിക്കണം. അല്ലെങ്കിൽ അതിനെ ദുർവ്യാഖ്യാനം ചെയ്തു തങ്ങളുടെ ഹിതത്തിനു യോജിപ്പിക്കണം. ഇതല്ലാതെ പോംവഴി ഇവർക്കില്ല. അങ്ങനെ, തങ്ങൾക്ക് അനുകൂലമായ രൂപത്തിൽ ഈ സംഭവത്തെ വ്യാഖ്യാനിക്കുവാൻ വേണ്ടി എത്രയോ സാഹസങ്ങൾ ഇവർക്ക് പ്രവർത്തി ക്കേണ്ടി വന്നിരിക്കുകയാണ്. സംഭവത്തിന് ഇവർ നൽകുന്ന രൂപം ഏതാണ്ട് ഇപ്രകാര മാകുന്നു:-

'മൂസാ നബി(അ)യും ജനതയും കടന്നുപോയ സ്ഥലത്ത് സമുദ്രം- ഇന്നത്തെ പ്പോലെ-അധികം ആഴമുണ്ടായിരുന്നില്ല. ഇടക്കിടെ മണൽതിട്ടകളും, വെള്ളവും ഇടക ലർന്നുകൊണ്ടായിരുന്നു ഉള്ളത്. ചില പ്രത്യേക സ്ഥലങ്ങളിൽകൂടി വളഞ്ഞും തിരിഞ്ഞും, സൂക്ഷിച്ചുകൊണ്ടും നടന്നുപോകാവുന്ന വിധം ആഴംകുറഞ്ഞ സ്ഥലങ്ങളുണ്ടായിരുന്നു. ഇസ്റാഈല്യർക്ക്-മൂസാ നബിക്ക് പ്രത്യേകിച്ചും-ആ വഴി പരിചയമുണ്ടായിരുന്നു. അങ്ങനെ, മൂസാ നബി(അ) തന്റെ വടികൊണ്ട് തപ്പിത്തടഞ്ഞുകൊണ്ട് അവരോട് കൂടി സമുദ്രം കടന്നു രക്ഷപ്പെട്ടു. ഇതല്ലാതെ, അദ്ദേഹം വടികൊണ്ട് സമുദ്രത്തിൽ അടിക്കു കയോ, സമുദ്രം പിളരുകയോ ഒന്നും ഉണ്ടായിട്ടില്ല. അവരുടെ പിന്നാലെ വന്ന ഫിർ ഔനും പട്ടാളവും- അവരുടെ കോപത്തിന്റെ ഉഗ്രതനിമിത്തം-യാതൊന്നും ആലോചി ക്കാതെ ഇസ്റാഈല്യരുടെ നേർക്ക് കുതിച്ചുകൊണ്ട് സമുദ്രത്തിൽ ഇറങ്ങി. അവർക്കാ കട്ടെ, സമുദ്രത്തിലെ കുന്നും കുണ്ടും ഇടകലർന്നുകൊണ്ടുള്ള ആ വഴിയൊന്നും അറി ഞ്ഞുകൂടായിരുന്നു. കോപാകുലരായ അവർക്ക്-ഇസ്റാഈല്യരെ പിടികൂടുവാനുള്ള വ്യഗ്രത നിമിത്തം-അപകടത്തെപ്പറ്റി ചിന്തിക്കുവാനും കഴിഞ്ഞില്ല. അങ്ങനെ, അവരെല്ലാം ഒരു കയത്തിൽ ചെന്ന് ചാടി മുങ്ങിനശിക്കുകയാണുണ്ടായത്. ഇതാണ് അവരുടെ കഥ യുടെ ചുരുക്കം.

സൂറത്ത്-ശുഅറാഇൽ അല്ലാഹു ഈ സംഭവത്തെ വിവരിക്കുന്ന ഭാഗം, ശാന്തമായും, തുറന്ന ഹൃദയത്തോട് കൂടിയും ഒന്ന് വായിച്ചുനോക്കുക! അല്ലാഹു പറയുന്നു:

فَأَوْحَيْنَا إِلَى مُوسَى أَنِ اضْرِب بِّعَصَاكَ الْبَحْرَ فَانفَلَقَ فَكَانَ كُلُّ فِرْقٍ كَالطَّوْدِ الْعَظِيمِ ۝ وَأَزْلَفْنَا ثَمَّ الْآخَرِينَ ۝ وَأَنجَيْنَا مُوسَى وَمَن مَّعَهُ أَجْمَعِينَ ۝ ثُمَّ أَغْرَقْنَا الْآخَرِينَ ۝ إِنَّ فِي ذَٰلِكَ لَآيَةً - الشعراء

അർഥം : അപ്പോൾ, നാം മൂസാക്ക് 'വഹ്യ്' നൽകി: 'നിന്റെ വടികൊണ്ട് സമുദ്രത്തെ അടിച്ചുകൊള്ളുക' എന്ന്. അപ്പോൾ, അത് പിളർന്നു. എന്നിട്ട് ഓരോ പിളർപ്പും (വിഭാ ഗവും) വമ്പിച്ച മലന്തിണ്ണപോലെ ആയിത്തീർന്നു. അവിടെ വെച്ച് നാം മറ്റെ കൂട്ടരെ

(ഫിർഔനിന്റെ ആൾക്കാരെ) അടുപ്പിക്കുകയും ചെയ്തു. മൂസായേയും, തന്റെ ഒന്നിച്ചുള്ളവരെയും മുഴുവൻ രക്ഷപ്പെടുത്തുകയും ചെയ്തു. പിന്നീട് നാം മറ്റേ കൂട്ടരെ മുക്കിക്കൊന്നു. നിശ്ചയമായും അതിൽ ദൃഷ്ടാന്തമുണ്ട്. (ശുഅറാഉ്: 63-67)

اِضْرِبْ بِعَصَاكَ الْبَحْرَ(നിന്റെ വടികൊണ്ട് സമുദ്രത്തെ-അഥവാ-സമുദ്രത്തിൽ-അടിക്കുക.) എന്ന വാക്യത്തിന് ഇക്കൂട്ടരുടെ അർഥം: 'നിന്റെ വടിയും കൊണ്ട് സമുദ്രത്തിലൂടെ യാത്ര ചെയ്യുക' എന്നാണ്. അറബി ഭാഷയിൽ അൽപ പരിചയമുള്ളവർ-ഹൃദയത്തിന് വക്രതയില്ലെങ്കിൽ-ഈ അർഥം കാണുമ്പോഴേക്ക് തന്നെ ഇതിലെ കൊള്ളരുതായ്മ മനസ്സിലാക്കിക്കൊള്ളും. അറബി ഭാഷയിൽ വേണ്ടത്ര പരിചയമില്ലാത്തവർക്ക് വേണ്ടി ഇതിനെപ്പറ്റി അൽപമൊന്ന് വിശദീകരിക്കാവുന്നതാവശ്യമാണ്.

ضَرَبَ (ദ്വറബ) എന്ന ക്രിയക്ക് പല അർഥങ്ങളുമുണ്ട്. 'അടിച്ചു' എന്ന് മാത്രമല്ല; അവയിൽ ഒരർഥം 'യാത്ര ചെയ്തു' എന്നാണ്. സൂ: അന്നിസാഉ് 101 ൽ وَإِذَا ضَرَبْتُمْ فِي الْأَرْضِ എന്ന് പറഞ്ഞതിന്റെ അർഥം 'നിങ്ങൾ ഭൂമിയിൽ യാത്ര പോയാൽ' എന്നാകുന്നു.' ഇതാണ് ഇവർ അതിന് കൊണ്ടുവരുന്ന തെളിവ്. ഈ ആയത്തിൽ 'ദ്വറബ'യുടെ അർഥം ഇതാണെന്നുള്ളതിലും, 'ദ്വറബ'ക്ക് പല അർഥങ്ങളും ഉണ്ടെന്നുള്ളതിലും നമുക്ക് യാതൊരു അഭിപ്രായ വ്യത്യാസവുമില്ല. പക്ഷേ, ഒരു ക്രിയയുടെ സാധാരണ അർഥം മാറി മറ്റൊരു അർഥം വരുന്നതിന് ചില വ്യവസ്ഥകളെല്ലാമുണ്ട്: കർത്താവ്, കർമം, ക്രിയയോട് സംബന്ധപ്പെട്ട് നിൽക്കുന്ന അവ്യയങ്ങൾ (**معمولات الفعل و متعلقاته**) ആദിയായവയും സന്ദർഭവും നോക്കേണ്ടതുണ്ട്. ഇതെല്ലാം ഇവിടെ വിവരിച്ചു പറയുക സാധ്യമല്ല. അതിനാൽ വായനക്കാർക്ക് ചില യാഥാർഥ്യങ്ങൾ മനസ്സിലാക്കുവാനായി, അറബി നിഘണ്ടുക്കളിൽ സാധാരണ കാണാവുന്ന ചില ഉദാഹരണങ്ങൾ ഇവിടെ കാണിക്കാം. അതിൽനിന്ന് 'ദ്വറബ'യുടെ പ്രയോഗങ്ങളും, അർഥ വ്യത്യാസങ്ങളും ഏറെക്കുറെ ആർക്കും ഗ്രഹിക്കാം. ഓരോ 'ദ്വറബ'യും ഉപയോഗിച്ച സന്ദർഭവും, അതിന്റെ കർത്താവ്, കർമം മുതലായവയും ഗൗനിക്കുക:

| ഇനങ്ങൾ | അറബി നിഘണ്ടുകളിൽ കാണാവുന്ന | | അതനുസരിച്ച് മലയാളത്തിൽ 'ദ്വറബ'ക്കു വരുന്ന അർഥങ്ങൾ | കുറിപ്പുകൾ |
|---|---|---|---|---|
| | ഉദാഹരണങ്ങൾ | അറബിയിൽ അർഥങ്ങൾ | | |
| 1 | ضَرَبَ اللَّيْلُ | اي طال | (രാത്രി) ദീർഘിച്ചു | 'ദ്വറബ'ക്കു ഇവിടെ കർമമില്ല. കർത്താവിനനുസരിച്ച് അർഥം മാറുന്നു. |
| | ،، الْعَقْرَبُ | ،، لدغت | (തേൾ)കടിച്ചു (കുത്തി) | |
| | ،، الزَّمَانُ | ،، مضى | (കാലം) കഴിഞ്ഞു | |
| 2 | ضَرَبَ الْمَثَلَ | قاله و بيّنه | (ഉപമ) പറഞ്ഞു, വിവരിച്ചു | ഈ നാലിലും കർമങ്ങൾ ഉണ്ട്. ഓരോ കർമത്തിനും അനു |
| | ،، الْاَجَلَ | عينه (നിർണയിച്ചു) | (അവധി) നിശ്ചയിച്ചു | |

| ഇനങ്ങൾ | അറബി നിഘണ്ടുകളിൽ കാണാവുന്ന | | അതനുസരിച്ച് മലയാളത്തിൽ 'ദ്വറബ'ക്കു വരുന്ന അർഥങ്ങൾ | കുറിപ്പുകൾ |
|---|---|---|---|---|
| | ഉദാഹരണങ്ങൾ | അറബിയിൽ അർഥങ്ങൾ | | |
| | ضَرَبَ الدِّرْهَمَ | سبكه وطبعه | (പണം)അടിച്ചു/വാർത്തു | സരിച്ച് 'ദ്വറബ' യുടെ അർഥം മാറുന്നു. |
| | ،، الطَّرِيقَ | جعله وبينه | (വഴി)നിശ്ചയിച്ചു (ഏർപ്പെടുത്തി)/ വ്യക്തമാക്കി | |
| 3 | ضَرَبَهُ | اصابه بضربة سيف اوعصا ونحوهما | (വാൾ, വടി മുതലായവ കൊണ്ട്) അടിച്ചു/ വെട്ടി | ഇതാണ് 'ദ്വറബ്'യുടെ സാക്ഷാൽ രൂപവും, സാധാരണ അർഥവും. ഇവിടെയും കർമം ആവശ്യമാണ്. |
| 4 | ضَرَبَهُ بِا لعصا | اصابه بضربة العصا | (വടികൊണ്ടുള്ള അടി) ബാധിപ്പിച്ചു (അടിച്ചു) | വാൾ കൊണ്ടാകുമ്പോൾ 'വെട്ടി' എന്നും, വടികൊണ്ടാകുമ്പോൾ'അടിച്ചു' എന്നും മാത്രമേ അർഥമുള്ളൂ. |
| | ،، بالسّيفِ | اصابه بضربه السيف | (വാൾകൊണ്ടുള്ള അടി) ബാധിപ്പിച്ചു (വെട്ടി) | |
| 5 | ضَرَبَ فِي الارض | سافر | (ഭൂമിയിൽ)യാത്ര ചെയ്തു | ഇവയിൽ 'ദ്വറബ' എന്ന ക്രിയ സംഭവിച്ചതു ഭൂമിയിലും. സമുദ്രത്തിലുമാകുമ്പോൾ 'യാത്ര ചെയ്തു' എന്നാണർഥം. കുഴലിൽ ആകുമ്പോൾ 'ഊതി' എന്നും, ഭക്ഷണത്തിലാകുമ്പോൾ അതിൽ 'പങ്കെടുത്തു' എന്നും അർഥമാകുന്നു. |
| | ،، فِي البحْرِ | ،، | (സമുദ്രത്തിൽ) ,, | |
| | ،، فِي البُوقِ | نفخ | (കുഴലിൽ) ഊതി | |
| | ،، مَعهُ في الطَّعام | اشترك واكل | (ഭക്ഷണത്തിൽ) ഒന്നിച്ചു പങ്കെടുത്തു/ തിന്നു | |
| 6 | ضَرَبَ السِّتَّة فِي الخَمْسَهِ | كررفيها | (ആറിനെ അഞ്ചിൽ) ഗുണിച്ചു, പെരുക്കി | ഒന്നാമത്തെതിൽ കർമമുണ്ട് പക്ഷേ, അത് 'ആറ്' എന്ന സംഖ്യാ നാമമാ |

| ഇനങ്ങൾ | അറബി നിഘണ്ടുകളിൽ കാണാവുന്ന | | അതനുസരിച്ച് മലയാളത്തിൽ 'ദ്വറബ'ക്കു വരുന്ന അർഥങ്ങൾ | കുറിപ്പുകൾ |
|---|---|---|---|---|
| | ഉദാഹരണങ്ങൾ | അറബിയിൽ അർഥങ്ങൾ | | |
| | ضَرَبَ عَنْهُ | اعرض | (അതിനെ വിട്ട്) തിരിഞ്ഞുപോയി<br>അവഗണിച്ചു | യതുകൊണ്ട് 'പെരുക്കി' എന്നർഥം വന്നു. രണ്ടാമത്തെതിൽ കർമമില്ല. فى (ഇൽ) എന്ന അവ്യയത്തിന്റെ സ്ഥാനത്ത് عن (വിട്ട്) എന്ന അവ്യയമാണുള്ളത്. |

മേൽകണ്ട ഓരോ ഉദാഹരണങ്ങളും, ഓരോന്നിനും നൽകപ്പെട്ട അർഥങ്ങളും പ്രധാന അറബി നിഘണ്ടുകളിൽ നിന്നുമാത്രം ഉദ്ധരിച്ചവയാകുന്നു. 'ദ്വറബ' എന്ന ക്രിയ സംഭവിക്കുന്നത് 'സമുദ്രത്തിൽ' (**فِي البَحَر**) ആയിരിക്കുകയും, 'വടികൊണ്ട്' (**بالعصا**) അല്ലാതിരിക്കുകയും ചെയ്തിരുന്നുവെങ്കിൽ നമുക്ക് ഈ ആയത്തിൽ അതിനു 'യാത്ര ചെയ്യുക' എന്നു അർഥം കൽപിക്കാമായിരുന്നു. ആയത്തിലാകട്ടെ, 'ദ്വറബ' യുടെ കർമം മാത്രമാണ് 'സമുദ്രം' (**البَحَر**) 'ദ്വറബ' സംഭവിക്കുന്നതോ 'വടികൊണ്ടും' (**بالعصا**) അപ്പോൾ اضْرِب بِّعَصَاكَ الْبَحْرَ എന്ന വാക്യത്തിന് 'നിന്റെ വടികൊണ്ട് സമുദ്രത്തെ അടിക്കുക' എന്ന് മാത്രമേ അറബിയിൽ അർഥം വരുവാൻ നിവൃത്തിയുള്ളൂവെന്ന് മനസ്സിലാക്കാം. അത്പോലെതന്നെ, 'ദ്വറബ'യുടെ കർമം 'വഴി' യും അതിനോട് ബന്ധപ്പെട്ടു നിൽക്കുന്നത് 'സമുദ്ര' വും ആകകൊണ്ട് സൂറ: ത്വാഹാ 77 ൽ فَاضْرِبْ لَهُمْ طَرِيقًا فِي الْبَحْرِ എന്ന് പറഞ്ഞതിന് 'അവർക്ക് സമുദ്രത്തിൽ ഒരു വഴി നിശ്ചയിച്ചുകൊടുക്കുക' എന്നാണർത്ഥമെന്നും മനസ്സിലാക്കാവുന്നതാണ്. സൂ:അൽബകറഃ 60 ൽ അല്ലാഹു ഇങ്ങിനെ പറയുന്നു:

وَإِذِ اسْتَسْقَىٰ مُوسَىٰ لِقَوْمِهِ فَقُلْنَا اضْرِب بِّعَصَاكَ الْحَجَرَ فَانفَجَرَتْ مِنْهُ اثْنَتَا عَشْرَةَ عَيْنًا - البقرة

(മൂസാ തന്റെ ജനതക്ക് വെള്ളം കൊടുക്കുവാൻ അപേക്ഷിച്ചപ്പോൾ നാം പറഞ്ഞു: 'നീ നിന്റെ വടികൊണ്ട് പാറയെ അടിക്കുക' എന്ന്. അപ്പോൾ അതിൽ നിന്ന് പന്ത്രണ്ട് ഉറവുകൾ പൊട്ടിയൊലിച്ചു.) ഇവിടെ 'സമുദ്ര' (**البَحر**)ത്തിന്റെ സ്ഥാനത്ത് 'പാറ' (**الحَجَر**)യാണ് കർമമായി നിൽക്കുന്നതെന്ന വ്യത്യാസം മാത്രമാണുള്ളത്. 'ദ്വറബ' യുടെ പ്രയോഗം രണ്ടിലും ഒരേ മാതിരിതന്നെ. ഇക്കൂട്ടർ പറയുന്നത്പോലെ അർഥം വരാമെങ്കിൽ, ഇവിടെ 'നിന്റെ' വടിയും കൊണ്ട് പാറയിൽക്കൂടി യാത്ര ചെയ്യുക' എന്നു അർഥം വരേണ്ടതാണല്ലോ. ചുരുക്കിപ്പറഞ്ഞാൽ, 'നിന്റെ വടിയുംകൊണ്ട് സമുദ്രത്തിലൂടെ യാത്ര ചെയ്യുക' എന്ന് ആയത്തിന് അർഥം നൽകിയത് ഇവരുടെ സ്വന്തം വകയാണെന്നും, അത് ശരിയല്ലെന്നും ഇതിൽ നിന്നെല്ലാം സ്പഷ്ടമായി.

മൂസാനബിയുടെ വടി, കേവലം ഒരു സാധാരണ വടിയല്ല, ആടുകൾക്ക് ഇല കൊഴിച്ചുകൊടുക്കാനും മറ്റും അദ്ദേഹം അത് ഉപയോഗിച്ചിരുന്നു. പക്ഷേ, ഇപ്പോൾ അതി

നെല്ലാം പുറമെ, അല്ലാഹുവിന്റെ അനുമതി പ്രകാരം പാമ്പാക്കുവാനും, പാറയിൽ ഒരടി കൊടുത്തു പന്ത്രണ്ടു നീരുറവുകൾ പൊട്ടിയൊലിപ്പിക്കുവാനും, ഒരടികൊണ്ട് സമുദ്ര ജലം ഇരുപുറത്തേക്കും ഒഴിച്ചുനിറുത്തി നടുവിൽ ഉണങ്ങി വിശാലമായ ഒരു മാർഗം തുറക്കുവാനും ആ വടി കാരണമാക്കപ്പെട്ടിരിക്കുന്നു. എന്നാൽ, അല്ലാഹുവിന്റെ അനുമതിയോടുകൂടി മാത്രമെ അതെല്ലാം ഉണ്ടാവുകയുള്ളൂവെന്ന് പറയേണ്ടതില്ല. അതുകൊണ്ടുതന്നെയാണ് ഇങ്ങിനെയുള്ള സംഭവങ്ങൾ വിവരിക്കുന്നിടത്തെല്ലാം 'നാം വഹ്‌യ് കൊടുത്തു' (اَوْحَيْنَا) എന്നും, 'നാം പറഞ്ഞു' (قُلْنَا) എന്നും, മറ്റുമുള്ള ചില വാക്കുകൾ അല്ലാഹു പറഞ്ഞുകാണുന്നതും. മൂസാനബി(അ) അദ്ദേഹത്തിന്റെ സ്വന്തം ഇഷ്ടം അനുസരിച്ചല്ല ആ വടി ഉപയോഗപ്പെടുത്തിയിരുന്നത് എന്ന് സാരം. ഇത് ഒരു അസാധാരണ സംഭവമായത്കൊണ്ടുതന്നെയാണ്, ഈ സംഭവത്തെപ്പറ്റി إِنَّ فِي ذَٰلِكَ لَآيَةً(നിശ്ചയമായും അതിൽ ദൃഷ്ടാന്തമുണ്ട്) എന്നും അല്ലാഹു പറയുന്നത്. സൂറത്തു-ശുഅറാഇൽ-മൂസാനബിയുടെ മാത്രമല്ല- ഇബ്‌റാഹീം, നൂഹ്, സ്വാലിഹ്, ഹൂദ്, ലൂത്വ്, ശുഅയ്ബ് എന്നീ നബിമാരുടെയും (عليهم السلام) അവരുടെ ജനങ്ങളുടെയും കഥകൾ വിവരിച്ചശേഷമെല്ലാം ഈ വാക്യം അല്ലാഹു ആവർത്തിച്ചാവർത്തിച്ചു പറയുന്നത് കാണാം. ഇതെല്ലാം എന്തിനായിട്ടാണെന്ന് മനസ്സാക്ഷിയോട്കൂടി ആലോചിച്ചു നോക്കുന്നവർക്കറിയാം ഈ വാസ്തവം.

ഇസ്‌റാഈല്യർ സമുദ്രം കടന്നുപോയതിനെക്കുറിച്ച് : 'ബനൂഇസ്‌റാഈലിനെയും കൊണ്ടു നാം സമുദ്രം വിട്ടു കടന്നു.' അഥവാ അവരെ നാം സമുദ്രം വിട്ടുകടത്തി (وَجَاوَزْنَا بِبَنِي إِسْرَائِيلَ الْبَحْرَ-الاعراف) എന്നും, 'നാം നിങ്ങളെയും കൊണ്ട് സമുദ്രം പിളർന്നു; അങ്ങനെ, നിങ്ങളെ നാം രക്ഷപ്പെടുത്തുകയും, ഫിർഔന്റെ കൂട്ടരെ നിങ്ങൾ നോക്കിക്കൊണ്ടിരിക്കെ, മുക്കി നശിപ്പിക്കുകയും ചെയ്തു.' (وَإِذْ فَرَقْنَا بِكُمُ الْبَحْرَ فَأَنجَيْنَاكُمْ وَأَغْرَقْنَا آلَ فِرْعَوْنَ وَأَنتُمْ تَنظُرُونَ-البقرة) എന്നും മറ്റുമാണ് അല്ലാഹു പറയുന്നത്. അതേസമയത്ത് ഫിർഔനെയും കൂട്ടരെയും സംബന്ധിച്ചു അല്ലാഹു പറയുന്നത് എങ്ങിനെയാണെന്നു നോക്കുക: 1 'നാം അവരെ സമുദ്രത്തിൽ മുക്കി നശിപ്പിച്ചു' (فَأَغْرَقْنَاهُمْ فِي الْيَمِّ-الاعراف) 2.'പിന്നെ നാം മറ്റേവരെ മുക്കിക്കൊന്നു.' (ثُمَّ أَغْرَقْنَا الْآخَرِينَ-الشعراء) 3. 'മറ്റേ കൂട്ടരെ നാം അവിടെ വെച്ചു അടുപ്പിച്ചു' (وَأَزْلَفْنَا ثَمَّ الْآخَرِينَ) 4. 'നാം അവരെ കടലിൽ എറിഞ്ഞു.' (فَنَبَذْنَاهُمْ فِي الْيَمِّ – القصص) 5.ഫിർഔന്റെ കൂട്ടരിൽ കഠിനശിക്ഷ വലയംചെയ്തു. (وَحَاقَ بِآلِ فِرْعَوْنَ سُوءُ الْعَذَابِ-المؤمن) എന്നൊക്കെയാണ് അല്ലാഹു പ്രയോഗിച്ച വാക്കുകൾ.

ഏതെങ്കിലും ഒരു സ്ഥലത്ത് 'ഇസ്‌റാഈല്യർ രക്ഷപ്പെട്ടു' വെന്നോ, അവർ സമുദ്രം കടന്നുവെന്നോ, അല്ലെങ്കിൽ 'ഫിർഔനും കൂട്ടരും മുങ്ങി മരിച്ചു' വെന്നോ, 'സമുദ്രത്തിൽ വീണുപോയി' എന്നോ പറയുന്നില്ല. എല്ലാം അല്ലാഹു ചെയ്തതാണെന്നത്രെ പറഞ്ഞു കാണുക. ഇതെല്ലാം ഒരു പ്രത്യേക ഉദ്ദേശ്യവും കൂടാതെ, വെറുതെയങ്ങ് പറയുന്നതാണോ? ഇവിടെയെല്ലാം ഫിർഔനും കൂട്ടരും കയത്തിൽ വീണു മരിക്കുകയാണുണ്ടായതെന്നും, ഇസ്‌റാഈല്യർ തപ്പിത്തടഞ്ഞു അക്കരെ പറ്റിയതാണെന്നും അർഥം കൽപിക്കുവാൻ ഒരുമ്പെടുകയാണെങ്കിൽ, പിന്നെ- ക്വുർആനിലാകട്ടെ, മറ്റേതെങ്കിലും ഗ്രന്ഥത്തിലാകട്ടെ-വിവിധ രൂപത്തിൽ വാചകങ്ങൾ പ്രയോഗിക്കുന്നതിലുണ്ടോ വല്ല പ്രയോ

ജനവും?! ഓരോ സന്ദർഭത്തിലും അതിനനുസരിച്ച വാക്കുകൾ അല്ലാഹു പ്രയോഗിച്ചു കാണുന്നത് നമ്മെ ചിന്തിപ്പിക്കുവാൻ വേണ്ടിയാകുന്നു.

وَجَاوَزْنَا بِبَنِيٓ إِسْرَٰٓءِيلَ ٱلْبَحْرَ - الاعراف : ١٣٨ (ഇസ്‌റാഈൗൽ സന്തതികളെയും കൊണ്ട് നാം സമുദ്രം വിട്ടു കടന്നു) എന്ന ആയത്തിന് ഇക്കൂട്ടർ നൽകുന്ന അർത്ഥം: 'ഇസ്‌റാഈൗല്യരെയും കൊണ്ട് നാം സമുദ്രത്തിന്റെ മുകളിലൂടെ കടന്നുപോയി.' എന്നാണ്. 'ജാവസ' (جَاوَزَ) എന്ന പദം 'മുകളിലൂടെ കടന്നുപോകുമ്പോൾ' മാത്രമാണ് ഉപയോഗിക്കുക എന്നും ഇവർ സമർഥിക്കുന്നു. ഈ നിയമവും ഇവരുടെ സ്വന്തം വകയായിരിക്കുവാനേ തരമുള്ളൂ. കാരണം 'ജാവസ' യുടെ അർഥം. അതിനടുത്ത് പറഞ്ഞ കർമത്തെ (مفعول) 'വിട്ടുകടന്നു', അല്ലെങ്കിൽ കടന്നുപോയി'(تعدية) എന്നാകുന്നു. 'അൻ' (عن) എന്ന അവ്യയം അതിനോട് ബന്ധിപ്പിക്കപ്പെട്ടിട്ടുണ്ടെങ്കിൽ 'വിട്ടുകൊടുത്തു' എന്നും, 'മാപ്പു ചെയ്തു' എന്നും അർഥം വരും. മുകളിലൂടെ കടന്നുപോകുന്നതിലും ഉപയോഗിക്കാമെന്നല്ലാതെ, അങ്ങിനെ തന്നെ ആയിക്കൊള്ളണമെന്ന് നിബന്ധനയില്ല. എനി, അതും സമ്മതിച്ചുകൊടുത്താൽ തന്നെ, സമുദ്രത്തിന് മീതെ ഇസ്‌റാഈൗല്യർ കടന്നുപോയിട്ടുണ്ടോ? അങ്ങിനെ ഇക്കൂട്ടർക്കും വാദമില്ലല്ലോ. അഥവാ അതവർ സമ്മതിച്ചെങ്കിൽ, അതും ഒരു അമാനുഷിക ദൃഷ്ടാന്തമായിത്തീരുന്നതാണ്. മുങ്ങിച്ചാവാൻ തക്ക വെള്ളമില്ലെങ്കിലും– ചിലേടങ്ങളിലെങ്കിലും–അവർ വെള്ളത്തിൽ ഇറങ്ങിക്കടക്കേണ്ടി വന്നിട്ടുണ്ടെന്ന് ഇവർ പറയുന്നുണ്ടല്ലോ. അപ്പോൾ ചുരുങ്ങിയപക്ഷം, ചിലേടത്ത് വെള്ളത്തിൽ ഇറങ്ങിയും, ചിലേടത്ത് മണൽത്തട്ടുകളുടെ മുകളിൽ കൂടിയും കടന്നുപോയിരിക്കണം. എനി, അല്ലാഹു പറയുന്ന രൂപത്തിലാണെങ്കിലോ? ഇസ്‌റാഈൗല്യർ ഇറങ്ങിക്കടന്ന വഴി ഉണങ്ങിയതും, (يبسا)തുറന്നു വിശാലമായതും, (رهوا) കൂടി ആയിരുന്നുതാനും. (*) അപ്പോൾ, അവർ കടന്നുപോയത് സമുദ്രത്തിന്റെ മീതെയല്ല, കേവലം അടിയിൽക്കൂടി (സമുദ്രത്തിന്റെ അടിഭാഗത്തുകൂടി)യായിരിക്കുവാനേ തരമുള്ളൂ. جاوزت احمد എന്ന് പറഞ്ഞാൽ, 'ഞാൻ അഹ്മദിനെ വിട്ട് അപ്പുറം കടന്നു' വെന്നല്ലാതെ, 'അഹ്മദിന്റെ മുകളിൽ കൂടി കടന്നുപോയി' എന്ന് അർഥമായിക്കൊള്ളണമെന്നില്ലല്ലോ.

എനി നമുക്ക് മൂസാ(അ) വടികൊണ്ട് അടിച്ചപ്പോൾ സംഭവിച്ചത് എന്തായിരുന്നുവെന്ന് നോക്കാം. അതിനെപ്പറ്റി ശുഅറാഇൽ അല്ലാഹു പറഞ്ഞ വാക്ക് فَٱنفَلَقَ فَكَانَ كُلُّ فِرْقٍ كَٱلطَّوْدِ ٱلْعَظِيمِ - الشعراء: ٦٣ എന്നാണല്ലോ. അതെ, അപ്പോൾ, സമുദ്രം പിളർന്നു ; മാത്രമല്ല, എന്നിട്ട് ഓരോ പിളർപ്പും വമ്പിച്ച മലന്തിണ്ണപോലെ ആകുകയും ചെയ്തു. ഇവിടെ 'പിളർന്നു' എന്ന് നാം അർഥം കൊടുത്തത് انفلق (ഇൻഫലക്വ) എന്ന വാക്കിനും, 'പിളർപ്പ്' എന്ന് അർഥം കൽപിച്ചത് 'ഫിർക്വ്' (فِرْق) എന്ന വാക്കിനുമാണ്. 'ഫിർക്വ്' എന്ന പദത്തിന് 'പിളർപ്പ്', വേറിട്ടു നിൽക്കുന്നത്, വിഭാഗം, വലിയ ആട്ടിൻകൂട്ടം, ശിശുക്കളുടെ വിഭാഗം' എന്നൊക്കെയാണ് പ്രധാന നിഘണ്ടുകളിൽ അർഥം കാണുന്നത്. വല്ല നിഘണ്ടുവിലും–ഇവർ പറയുന്നത്പോലെ– വെറും 'ആൾക്കൂട്ടം' എന്നുള്ള അർഥവും കൂടി കാണിച്ചിട്ടുണ്ടെങ്കിൽ തന്നെ, അത് ഇവിടെ ഒരിക്കലും യോജിക്കുകയില്ലെന്ന് വഴിയെ മനസ്സിലാക്കാവുന്നതാകുന്നു.

ക്വുർആനിലെ വാക്കുകൾക്ക്‌വേണ്ടി പ്രത്യേകം എഴുതപ്പെട്ട നിഘണ്ടുവാണ് ഇമാം

---

*(*) ഈ രണ്ടു വാക്കുകളുടെയും വിവരണം താഴെവരുന്നുണ്ട്.*

റാഗിബിന്റെ മുഫ്റദാത്ത് (المفردات فى غريب القرآن للامام الراغب ـ رح) ഖുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ അംഗീകരിക്കപ്പെട്ടിട്ടുള്ള ഈ ഗ്രന്ഥത്തിൽ അദ്ദേഹം فرق ، فلق (ഫർക്ക്, ഫൽക്ക്) എന്നിവയെപ്പറ്റി ഇങ്ങിനെ പറയുന്നത് കാണാം:-

**الفرق يقارب الفلق لكن الفلق يقال اعتبارا بالانشقاق والفرق يقال اعتبارا بالانفصال قال واذ فرقنابكم البحر والفرق القطعة المنفصلة ـ مفردات الراغب**

('ഫർക്ക്' എന്ന പദം 'ഫൽക്ക്' എന്ന പദവുമായി അടുപ്പമുള്ളതാണ്. പക്ഷേ, 'ഫൽക്വ' (فَلْق) പിളർപ്പിനെ പരിഗണിച്ചും: 'ഫർക്ക്' (فرق) വേറിട്ടു നിൽക്കുന്നതിനെ പരിഗണിച്ചും പറയപ്പെടുന്നു. 'നിങ്ങളെയും കൊണ്ട് സമുദ്രത്തെ പിളർന്നു' (واذ فرقنابكم البحر) എന്ന് അല്ലാഹു പറയുന്നു. 'ഫിർക്വ' (فرق) എന്നാൽ വേറിട്ടു നിൽക്കുന്ന ഭാഗം ആകുന്നു). അദ്ദേഹം തുടർന്നുകൊണ്ട് ഇങ്ങിനെ പറയുന്നു:

**الفلق شق الشيء وابانة بعضه عن بعض يقال فلقته فانفلق**('ഫൽക്ക്' എന്നാൽ ഒരു വസ്തു പിളർക്കുകയും അതിന്റെ ഒരു ഭാഗം മറ്റേ ഭാഗത്തുനിന്ന് വേർപ്പെടുത്തുകയുമാകുന്നു. 'ഫലക്തുഹുഫൻഫലക്വ' (ഞാൻ അത് പിളർത്തി അപ്പോൾ അത് പിളർന്നു) എന്ന് പറയപ്പെടുന്നതാണ്.)

ഇക്കാലത്ത് പ്രസിദ്ധി നേടിയ ഒരു ആധുനിക അറബി നിഘണ്ടുവാണ് 'മുൻജിദ്' (المنجد). അതിലും തന്നെ '**فلق الشيء شقه**' എന്നും '**انفلق انشق**' എന്നും കാണാം. 'ഫലക്' എന്നാൽ പിളർത്തി എന്നും, 'ഇൻഫലക്വ' എന്നാൽ പിളർന്നു എന്നും സാരം. അറബി നിഘണ്ടുക്കളിൽ വളരെ പ്രധാനപ്പെട്ട ഒന്നാണ് 'ഖാമൂസ്' (القاموس) അതിലും ഇങ്ങനെ കാണാം: **وَإِذْ فَرَقْنَا بِكُمُ الْبَحْرَ فلقناه** 'നിങ്ങളെയുംകൊണ്ട് നാം സമുദ്രം 'ഫർക്വു' ചെയ്ത് എന്ന് പറഞ്ഞാൽ 'പിളർത്തി' എന്നാണർഥമെന്ന് സാരം. മുൻജിദിലെയും, ഖാമൂസിലെയും, വാചകങ്ങളിൽ നിന്ന് 'ഫലക്വ' ക്ക് 'പിളർത്തി' എന്നും, 'ഇൻഫലക്വ' ക്ക് 'പിളർന്നു' എന്നുമാണ് അർഥമെന്ന് വ്യക്തമായി. മൂസാ (അ) വടികൊണ്ട് അടിച്ചപ്പോൾ സമുദ്രം പിളർന്നിട്ടുണ്ടെന്നും, ഓരോ പിളർപ്പും വലിയ മലന്തിണ്ണപോലെ ആയിരുന്നുവെന്നും സൂറഃ ശുഅറാഇൽ നിന്ന് മേലുദ്ധരിച്ച ആയത്തിന് അർഥം കൊടുക്കാതിരിക്കുവാൻ ന്യായമില്ലെന്ന് ഇപ്പോൾ ആർക്കും മനസ്സിലാക്കാം.

സൂ. അൽബക്വറഃ 50 ൽ وَإِذْ فَرَقْنَا بِكُمُ الْبَحْرَ (നാം നിങ്ങളെയുംകൊണ്ട് സമുദ്രം പിളർന്നു) എന്ന് പറഞ്ഞതിൽ 'ഫറക്വ' യുടെ അർത്ഥം 'പിളർന്നു' എന്നാണെന്ന് 'മുഫ്റദാത്തി' ന്റെയും 'ഖാമൂസി' ന്റെയും വാചകങ്ങളിൽ കണ്ടുവല്ലോ. എന്നാൽ, ഈ പുത്തൻ വ്യാഖ്യാനക്കാർ ഈ വാക്യത്തിന് കൊടുക്കുന്ന അർഥവ്യാഖ്യാനം വളരെ വിചിത്രമാണ്! 'കുറെ, ആളുകൾ ഒന്നായിച്ചേർന്നു പുഴയോ മറ്റൊ കടക്കുമ്പോൾ അവർ കടന്നുപോകുന്ന സ്ഥലത്തെ വെള്ളം കാണുകയില്ല. വെള്ളം രണ്ടായി പിളർന്നപോലെ തോന്നുമല്ലോ. ഇത്പോലെ, ഇസ്റാഈല്യർ സമുദ്രം കടന്നുപോകുമ്പോൾ സമുദ്രം രണ്ടായി പിളർന്നപോലെ തോന്നി' എന്നാണത്രെ ആയത്തിന്റെ ഉദ്ദേശ്യം! **سبحان الله** 'ഖുർആനാണ് ഏറ്റവും പ്രമാണയോഗ്യമായ ചരിത്രഗ്രന്ഥം' എന്നും ഖുർആൻ ഒരു വിഷയം ഒരു സ്ഥലത്ത് വ്യക്തമായും, മറ്റൊരു സ്ഥലത്ത് അവ്യക്തമായും പറഞ്ഞാൽ, വ്യക്തമായി പറഞ്ഞതനുസരിച്ച് മറ്റേസ്ഥലം വിശദീകരിക്കണമെന്നും ഇക്കൂട്ടരും സമ്മതിച്ചു കാണാറുണ്ട്. ഈ വ്യാഖ്യാനം മുമ്പിൽവെച്ചുകൊണ്ട് ഒന്ന് ആലോചിച്ചു നോക്കുക:

ഖുർആന്റെ സുവ്യക്തങ്ങളായ പ്രസ്താവനകളെ ഇവർ വ്യാഖ്യാനിച്ചുഅവ്യക്തമാക്കുകയാണ് ചെയ്തിരിക്കുന്നതെന്ന് ആർക്കും കാണാവുന്നതാണ്! 'വടികൊണ്ട് അടിച്ചപ്പോൾ സമുദ്രം പിളർന്നു' എന്നും അല്ലാഹു പറയുന്നു. 'അധികം ആളുകൾ ഒന്നിച്ചു കടന്നുപോയപ്പോൾ സമുദ്രം പിളർന്നത്പോലെ തോന്നിയതാണ്-സമുദ്രം പിളർന്നിട്ടൊന്നുമില്ല- എന്ന് ഇവരും പറയുന്നു. ഈ രണ്ടിൽ ഏതാണ് വ്യക്തമായതെന്ന് ബുദ്ധിയുള്ളവരെ പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. 'ഓരോ പിളർപ്പും വമ്പിച്ച മലന്തിണ്ണപോലെ (**كالطود العظيم**) ആയി' എന്ന് അല്ലാഹു പറഞ്ഞു. ഇതിൽ നിന്നു സമുദ്രജലം ഇരുഭാഗത്തേക്കും വളരെ ഉയരത്തിൽ ചിറച്ചുനിന്നുവെന്നാണോ അതല്ല അധികം ആളുകൾ ഒന്നായിവെള്ളത്തിൽ ഇറങ്ങിപ്പോയപ്പോൾ വെള്ളം ശക്തമായി നാം മനസ്സിലാക്കേണ്ടത്. മനസ്സാക്ഷിയുള്ളവർ ചിന്തിച്ചുനോക്കുക!

'എല്ലാ ഓരോ പിളർപ്പും-അല്ലെങ്കിൽ ഓരോ വിഭാഗവും-മലപോലെ ആയി' എന്ന് അല്ലാഹു പ്രസ്താവിച്ചതിന്റെ സാരം-ഇവരുടെ വാദമനുസരിച്ചു - ഫിർഔന്റെ ആൾക്കൂട്ടവും, മൂസാനബിയുടെ ആൾക്കൂട്ടവും മലപോലെ ആയി എന്നാകുന്നു. അതേസമയത്ത് 'മുപ്പതോ നാൽപതോ പട്ടാളമുണ്ടായാലും മതി. ഇസ്റാഈല്യരെ പണിതീർക്കുവാൻ' *(*)* എന്നും ചിലപ്പോൾ ഇവർ പറഞ്ഞുകാണുന്നു. എന്നിരിക്കെ, വമ്പിച്ച മലന്തിണ്ണയോട് ഉപമിക്കുന്നത് പോകട്ടെ, ഒരു ചെറിയ കുന്നിനോടെങ്കിലും അവരെ ഉപമിക്കുവാൻ പറ്റുമോ? അല്ലെങ്കിൽ, സാധനങ്ങൾ മേൽക്കുമേൽ കുന്നുകൂടുന്നതുപോലെയായിരിക്കുമോ, സമുദ്രത്തിൽ ആളുകൾ പരന്നു നടക്കുന്നത്?! വാസ്തവത്തിൽ, സമുദ്രത്തിൽ നിരന്ന ആൾക്കൂട്ടത്തെ ഉപമിക്കേണ്ടത് പരന്ന മൈതാനത്തോടാണ്-മലയോടല്ല. ഖുർആനിൽ വ്യക്തമായ ഭാഷയിൽ പറഞ്ഞത് മുഴുവനും-അതെത്രതന്നെ അസാധാരണമായിരുന്നാലും- അപ്പടി ശരിയായിരിക്കുമെന്ന് വിശ്വസിക്കുവാൻ സാധിക്കുന്നവർക്കേ ഇത്തരം ദുർവ്യാഖ്യാനങ്ങളുടെ ഗൗരവം ഊഹിക്കുവാൻ സാധ്യമാകുകയുള്ളൂ. **اللهم الهمنا السداد والصواب**

എനി, സമുദ്രത്തിൽ മൂസാ നബി (അ) വടികൊണ്ട് അടിച്ചപ്പോൾ തുറന്നുകിട്ടിയ വഴിയെപ്പറ്റി ആലോചിക്കാം. ത്വാഹാ 77-ൽ ഈ വഴിയെപ്പറ്റി: 'ഉണങ്ങിയ വഴി' (يَبَسًا) എന്നും, സൂറഃ ദുഖാൻ 24 ൽ തുറന്നു വിശാലമായത്' (رَهْوًا) എന്നും അല്ലാഹു പറഞ്ഞിട്ടുണ്ട്. ഇക്കൂട്ടർ പറയുന്നത്: 'മൂസാനബിയും ജനതയും കടന്നുപോയ സ്ഥലത്ത് സമുദ്രം അധികം ആഴമുണ്ടായിരുന്നില്ല. മണൽതിട്ടകളും വെള്ളവും ഇടകലർന്ന താണും പൊന്തിയും കിടക്കുന്ന സ്ഥലങ്ങളിൽക്കൂടി വടികൊണ്ടു തപ്പിത്തടഞ്ഞുകൊണ്ടാണ് അവർ രക്ഷപ്പെട്ടത്' എന്നാണല്ലോ. ഇതിലേക്ക് തെളിവായി- 'വളരെ ശ്രദ്ധേയമായത്' എന്ന് അഭിമാനിച്ചുകൊണ്ട്-ഇവർ കൊണ്ടുവരുന്ന ഒന്നാണ് 'റഹ്‌വൻ' (رَهْوًا) എന്ന വാക്ക്. 'ഉയർന്നും താഴ്ന്നും കിടക്കുന്ന സ്ഥലം' എന്ന് ഈ വാക്കിന് അർഥമുണ്ടെന്നും, പ്രധാന നിഘണ്ടുവായ 'ഖാമൂസിൽ' ഈ അർഥം കാണാമെന്നും ഇവർ ജൽപിക്കുന്നു. 'ശ്രദ്ധേയമായ' ഈ ജൽപനം എത്രമാത്രം അബദ്ധം കലർന്നതാണെന്ന് വായനക്കാർക്ക് മനസ്സിലാക്കുവാനായി, സാധാരണ തഫ്സീറുകളിലും ഖാമൂസ് അടക്കമുള്ള ചില നിഘണ്ടുക്കളിലും ഈ വാക്കിന് കൊടുത്തുകാണുന്ന അർഥങ്ങളും നമുക്കൊന്ന് പരിശോധിക്കാം. പലതും നമുക്കതിൽ നിന്ന് മനസ്സിലാക്കുവാൻ കഴിയും.

***(*) ഇതിനെപ്പറ്റിയും താഴെ കാണാവുന്നതാണ്.***

## رَهْوًا (റഹ്‌വൻ) എന്ന വാക്കിനു തഫ്‌സീറുകളിൽ അർഥം

| നമ്പർ | തഫ്‌സീറുകളിൽ കൊടുത്ത അർഥം | തഫ്‌സീറുകളിൽ പറഞ്ഞ വാക്കുകളുടെ സാരം മലയാളത്തിൽ | കുറിപ്പുകൾ |
|---|---|---|---|
| 1 | سمتا | മാർഗം, നേരെ, ശരിയായ; | 1 മുതൽ 6 കൂടിയ അർഥം മുൻഗാമികളായ പല മഹാൻമാരിൽ നിന്നുമായി മഹാനായ ഇബ്‌നുജരീർ ഉദ്ധരിച്ചതാണ്. മുൻഗാമികളുടെ തഫ്‌സീറുകളിൽ അതിപ്രധാനമായതാണല്ലോ അദ്ദേഹത്തിന്റെ തഫ്‌സീർ. |
| 2 | طريق | വഴി, മാർഗം; | |
| 3 | سهلا | എളുപ്പമായ, സൗകര്യമായ, നിരപ്പായ, വേഗമായ, | |
| 4 | دمثا | മൃദുവായ, സൗമ്യമായ; | |
| 5 | يبسا جددا | ഉണങ്ങി നിരന്നു ഉറച്ചുകിടക്കുന്ന, | |
| 6 | طريقا يابسا | ഉണങ്ങിയ വഴി | |
| 7 | ساكنا | ശാന്തമായ, അടങ്ങിയ, ഒതുങ്ങിയ | 7-ാം നമ്പറിലെ അർഥങ്ങൾ, മഹാനായ ഇബ്‌നുകഥീർ, മറാഗീ, ശൗകാനി, ഫരീദുവജ്ദീ, ബൈദ്വാവി, ആലൂസി, റാസി, സമഖ്ശരി (കശ്ശാഫ്) എന്നീ തഫ്‌സീറുകളിൽ ഉള്ളവയാണ്. |
| | ساكنا بغير تشدد | വിഷമം കൂടാത്ത നിലയിൽ, ശാന്തമായ | |
| | ساكنا على حالته | അതേ നിലയിൽ ശാന്തമായ | |
| | ساكنا على هيئته | അതേ വിധം ശാന്തമായ | |
| | يبسا كهيئته | അതേ വിധം ഉണങ്ങിയ | |
| 8 | ساكنا | അടങ്ങിയ, ശാന്തമായ | ഇമാം ബുഖാരി നൽകിയ അർഥം |
| 9 | الفرجة الواسعة | വിശാലമായ വിടവ് | റാസി, കശ്ശാഫ്, ബൈദ്വാവീ എന്നിവയിൽ ഈ അർഥങ്ങളും പറഞ്ഞിട്ടുണ്ട്. |
| | الفجوة الوسعة | വിശാലമായ ഒഴിവ് | |
| 10 | منفرجا | വിടർന്നത്, അകന്നത് | ശൗകാനീ, കശ്ശാഫ, ബൈദ്വാവീ എന്നിവയിൽ കാണാം. |
| | مفتوحا | തുറന്നത് | |
| | ذافرجة | വിടവുള്ളത്, ഒഴിവുള്ളത് | |
| 11 | تهما نهوا | ഒതുങ്ങിയ, അകന്ന | തഫ്‌സീർ ഹക്കാനീ (ഉർദു) |
| 12 | خشك | ഉണങ്ങിയ | തഫ്‌സീർ ഥനാഊ (ഉർദു) |
| 13 | As a furrow (divided) | (ഇരുഭാഗത്തേക്കു പകുക്കപ്പെട്ട) ഉഴവുചാല് പോലെയുള്ള | അല്ലാമാ യൂസുഫ് അലി (ഇംഗ്ലീഷ്) |

## നിഘണ്ടുക്കളിൽ رَهْوًا (റഹ്‌വൻ) എന്നതിന്റെ അർഥം

| നിഘണ്ടു | അർത്ഥം | വാചകങ്ങളുടെ സാരം | കുറിപ്പുകൾ |
|---|---|---|---|
| مفردات الراغب (മുഫ്റദാത്ത്-റാഗിബ്) | (رهو) واترك البحر رهوا اى ساكنا وقيل سعة من الطريق وهو الصحيح الخ | (റഹ്‌വ്): 'സമുദ്രത്തെ റഹ്‌വാ' യി വിട്ടുപോകുക' (ഖു.ശ.)<br>അതായത്: ശാന്തമായ നിലയിൽ എന്നും 'വഴിയിൽ നിന്ന് വിശാലമായ നിലയിൽ' എന്നും അർഥം പറയപ്പെട്ടിട്ടുണ്ട്. ഇതാണ് ശരിയായിട്ടുള്ളത്.... | |
| مفردات الراغب (മുഫ്റദാത്ത്-റാഗിബ്) | (الرهو) طائر يشبه الكركى.<br>(- والرهوة) الجماعة من الناس - المكاف المرتفع او المنخفض بئر رهوا: واسعة الفم.... غاره رهو: متتابعة | [റഹ്‌വ്] എന്നാൽ 'കുർകീ' (കൊക്ക്- Crane) പോലെയുള്ള ഒരു പക്ഷി....<br>[റഹ്‌വും, റഹ്‌വത്തും]: മനുഷ്യരുടെ കൂട്ടം, ഉയർന്ന- അല്ലെങ്കിൽ താഴ്ന്ന- സ്ഥലം [റഹ്‌വായ കിണർ] എന്ന് പറഞ്ഞാൽ വായ (മുഖം) വിശാലമായ കിണർ.....<br>[റഹ്‌വായ ഗുഹ] എന്ന് പറഞ്ഞാൽ തുടരെയുള്ള ഗുഹ എന്നർഥം. | മുൻജിദിൽ '-' ഈ വരയിടുന്നത്, ആദ്യം അർഥം പറയപ്പെട്ട ഈ പദം വീണ്ടും ആവർത്തിച്ചു പറയുന്നതിന്റെ സൂചനയായിട്ടാകുന്നു. (- والرهوة) അപ്പോൾ, (الرهو والرهوة) എന്ന് വായിക്കണമെന്ന് സാരം. |
| القاموس المحيط (ക്വാമൂസ്) | (الرهو) الفتح بين الرجلين والسير الهل والمكان المرتقع والمنخفض كالرهوة فيهما ضد... والجماعة من الناس ونشر الطائر جناحية والسكون | (റഹ്‌വ്) എന്നാൽ രണ്ടു കാലുകൾക്കിടയിലുള്ള ഒഴിവും, വേഗത്തിലുള്ള നടത്തവും, ഉയർന്ന സ്ഥലവും, താഴ്ന്ന സ്ഥലവും ആകുന്നു. ഈ (ഒടുവിലത്തെ രണ്ട് അർഥത്തിലും 'റഹ്‌വത്ത്' എന്ന വാക്കും ഇതുപോലെ തന്നെ. വിപരീതാർഥമുള്ള | ക്വാമൂസിൽ 'റഹ്‌വത്ത് പോലെ' (كالرهوة) എന്നും, വിപരീതാർഥമുള്ളത് (ضد) എന്നും പറഞ്ഞതിനെക്കുറിച്ചു വഴിയെ വിവരിക്കുന്നുണ്ട്. |

## നിഘണ്ടുക്കളിൽ رَهْوًا (റഹ്‌വൻ) എന്നതിന്റെ അർഥം

| നിഘണ്ടു | അർത്ഥം | വാചകങ്ങളുടെ സാരം | കുറിപ്പുകൾ |
|---|---|---|---|
| الفرائد الدرية (ഫറാഇദുദ്ദുർരിയ്യ) | Crane رهوج رهاء (bird) crowd of men.<br><br>- ورهوة Dapressed or elevated ground He has فعله رهوا done it easily | പദമാകുന്നു....<br><br>മനുഷ്യരുടെ സംഘവും, പക്ഷി അതിന്റെ ചിറകുകൾ വിടർത്തലും, ഒതുക്കവും. (ഇങ്ങിനെയും അർഥമുണ്ട്.).<br><br>'റഹ്‌വ്': ബഹുവചനം റിഹാഉ്: കൊക്ക് (പക്ഷി) ജനക്കൂട്ടം<br><br>'റഹ്‌വും റഹ്‌വത്തും' (രണ്ടായാലും) താണസ്ഥലം, അല്ലെങ്കിൽ ഉയർന്ന സ്ഥലം എന്നാണ്.' അവൻ അത് റഹ്‌വായി ചെയ്തു.' എന്ന് പറഞ്ഞാൽ, ലഘുവായി ചെയ്തുവെന്നർഥം. | 'ഫറാഇദുദ്ദുർരിയ്യ' എന്ന ഈ നിഘണ്ടുവിലും തന്നെ, മുൻജിദിലേതു പോലെ '-' എന്ന വര ആദ്യം പറഞ്ഞ പദം ആവർത്തിക്കുന്നതിന് തുല്യമാണ്. |

വായനക്കാർ ചില സംഗതികൾ മനസ്സിരുത്തേണ്ടതുണ്ട്:

(1) ഒരേ പദത്തിന് തന്നെ ചിലപ്പോൾ പരസ്പര വിരുദ്ധങ്ങളായ അർഥങ്ങൾ വരാറുണ്ട്. ആ അർഥങ്ങളിലെല്ലാം ഒരേ സമയത്ത് ആ വാക്ക് ഉപയോഗിക്കപ്പെടുകയില്ല.

(2) ഉയർന്ന സ്ഥലത്തിനോ, അല്ലെങ്കിൽ താഴ്ന്ന സ്ഥലത്തിനോ അല്ലാതെ (ഉയർന്നും, താഴ്ന്നും കിടക്കുന്ന സ്ഥലം എന്ന അർഥത്തിൽ) 'റഹ്‌വ്' എന്ന പദവും, 'റഹ്‌വത്ത് എന്ന പദവും (الرَهو والرهوة) വരികയില്ല. അത് കാണിക്കുവാനാണ് 'മുൻജിദി' ൽ, (അല്ലെങ്കിൽ) എന്നും, 'ഫറാഇദി' ൽ or (അല്ലെങ്കിൽ) എന്നും, ആ രണ്ടു വാക്കുകൾക്കിടയിൽ കൊടുത്തിരിക്കുന്നത്. ക്വാമൂസിലാകട്ടെ, ഇതിനുപകരം ضد (വിപരീതം) എന്നാണ് പറഞ്ഞത്. അതായത്: ആ രണ്ടു പദവും തന്നെ 'ഉയർന്നസ്ഥലം' എന്നും, 'താഴ്ന്നസ്ഥലം' എന്നും വിപരീതാർഥങ്ങൾ ഉള്ളവയാണ് എന്ന് സാരം.

(3) ഇപ്പറഞ്ഞതിൽ നിന്ന് ക്വുർആനെ ദുർവ്യാഖ്യാനം ചെയ്യുന്ന ഇക്കൂട്ടരുടെ ചില കൃത്രിമങ്ങൾ-അല്ലെങ്കിൽ അജ്ഞത- സ്പഷ്ടമാകുന്നതാണ്. 'റഹ്‌വി'ന്റെ അർഥം മാറ്റി തങ്ങളുടെ ഉദ്ദേശ്യം നിറവേറ്റുവാനായി 'ക്വാമൂസി' ലെ വാചകത്തിൽ നിന്ന് തങ്ങൾക്കനുകൂലമാണെന്ന് തോന്നുന്ന ഒരു ഭാഗം മാത്രം ഉദ്ധരിച്ചുകൊണ്ട് 'ഉയർന്നതും താഴ്ന്നതുമായ സ്ഥലം' എന്ന് ഇവർ അതിന് അർഥം നിശ്ചയിക്കുന്നു. 'റഹ്‌വത്തി' ൽ മാത്രമേ വിപരീതാർഥം വരികയുള്ളൂ; 'റഹ്‌വി' ന് രണ്ടും കൂടി ചേർന്നുകൊണ്ടുള്ള അർഥമാണുള്ളത് എന്നും, 'മുൻജിദി' ലും അപ്രകാരം കാണാം എന്നും മറ്റും ഇവർ ജൽപിച്ചു കാണാറുണ്ട്. ഈ ജൽപനങ്ങളെപ്പറ്റി ഇപ്പോൾ വായനക്കാർക്ക് വിധി പറയാവുന്നതാണ്.

وَاللّٰهُ عَلَى كُلِّ شَيْءٍ شَهِيدٌ (അല്ലാഹു എല്ലാം കണ്ടുകൊണ്ടിരിക്കുന്നു.

رَهْوًا (റഹ്‌വൻ) എന്ന പദത്തിന്റെ ശരിയായ ഉദ്ദേശ്യം, തുറന്നു വിശാലവും ശാന്തവുമായത് എന്നാണെന്ന് മേൽകണ്ട ഉദ്ധരണികളിൽ നിന്നു വായനക്കാർക്ക് നല്ലപോലെ മനസ്സിലായല്ലോ. എനി ഈ പദം ഉപയോഗിച്ചുകൊണ്ട് അല്ലാഹു പറഞ്ഞ വാക്യത്തിലേക്ക് നോക്കാം. സൂറഃ ദുഖാൻ 23, 24 ൽ അല്ലാഹു മൂസാനബിയോട് ഇപ്രകാരം പറയുന്നു:

فَأَسْرِ بِعِبَادِي لَيْلًا إِنَّكُم مُّتَّبَعُونَ ۝ وَاتْرُكِ الْبَحْرَ رَهْوًا إِنَّهُمْ جُندٌ مُّغْرَقُونَ - الدخان

(നീ എന്റെ അടിയാൻമാരെയുംകൊണ്ട് ഒരു രാത്രിയിൽ കടന്നുപോവുക. നിശ്ചയമായും നിങ്ങൾ പിൻതുടരപ്പെടുന്നവരായിരിക്കും. സമുദ്രത്തെ തുറന്നു കിടക്കുന്ന നിലയിൽ നീ വിട്ടുപോകുകയും ചെയ്യുക. നിശ്ചയമായും അവർ–ഫിർഔന്റെ കൂട്ടർ – മുക്കിനശിപ്പിക്കപ്പെടുന്ന ഒരു സേനയാകുന്നു). സൂറത്തുത്വാഹാ 77–ൽ അല്ലാഹു പറഞ്ഞു: 'ഉണങ്ങിയ ഒരു വഴി സമുദ്രത്തിൽ നീ അവർക്ക് ഏർപ്പെടുത്തിക്കൊടുക്കുക' എന്ന്.

അപ്പോൾ:

(1) മൂസാനബി വടികൊണ്ട് സമുദ്രത്തിൽ അടിച്ചാൽ തുറന്നു കിട്ടുന്ന വഴി ഉണങ്ങിയതായിരിക്കും;

(2) ആ വഴിയിൽക്കൂടി അവർ അക്കരെ പറ്റുമ്പോഴേക്കും ഫിർഔനും കൂട്ടരും അവരുടെ പിന്നാലെ വന്നു ആ വഴിയിലൂടെ പ്രവേശിക്കും;

(3) അതിനായി ആ തുറന്നുകിട്ടിയ മാർഗം അങ്ങിനെ തുറന്നു വിശാലമായും, ശാന്തമായും കൊണ്ടുതന്നെ കിടക്കണം. അഥവാ അവർ പ്രവേശിക്കുംമുമ്പ് ആ മാർഗം അടഞ്ഞുപോയിക്കൂടാ. ഇത്രയും സംഗതികൾ ഈ വചനങ്ങളിൽ നിന്ന് വ്യക്തമാണ്. ഇസ്റാഈല്യർ അക്കരപറ്റിയശേഷം, ഫിർഔനും കൂട്ടരും പിന്നാലെ വരുന്നത്കണ്ടു ഭയപ്പെട്ട് സമുദ്രം പഴയപടി തമ്മിൽ കൂടിച്ചേർന്നാൽ നന്നായിരുന്നുവെന്ന് മൂസാനബി ആഗ്രഹിക്കുമ്പോഴാണ് 'സമുദ്രത്തെ തുറന്നുകിടക്കുന്ന നിലയിൽ വിട്ടുപോകണ' മെന്ന് അല്ലാഹു പറഞ്ഞതെന്ന് ക്വത്താദഃ (റ) മുതലായവർ പ്രസ്താവിച്ചിട്ടുള്ളതും ഇവിടെ സ്മരണീയമാകുന്നു.

ഈ വാസ്തവങ്ങളെ മറച്ചുവെക്കുവാനായി, നമ്മുടെ ദുർവ്യാഖ്യാനക്കാർ 'റഹ്‌വി' ന്റെ അർഥം മാറ്റുക മാത്രമല്ല ചെയ്തിരിക്കുന്നത്. വ്യാകരണപരമായ ഘടനയിലും അവർ കൃത്രിമം നടത്തിയിരിക്കുന്നു. സമുദ്രം വിട്ടുപോകുമ്പോൾ അതിന്റെ സ്ഥിതി (حَال) എന്തായിരിക്കണമെന്ന് കാണിക്കുവാനാണ് 'റഹ്‌വൻ' എന്ന് ആയത്തിൽ പറഞ്ഞത്. അല്ലാതെ സമുദ്രത്തിന്റെ ഒരു വിശേഷണം (صفة) എന്ന നിലക്കല്ല. സമുദ്രത്തിന്റെ വിശേഷണമായിരുന്നെങ്കിൽ വ്യാകരണമുറയനുസരിച്ചു 'അർറഹ്‌വ' (البحر الرهو) എന്നായിരുന്നു പറയേണ്ടത്. *(*)* ഇതെല്ലാം ഒളിച്ചുവെച്ചുകൊണ്ട് ഇവർ ആയത്തിന് അർഥം പറയുന്നു: 'ഉയർന്നും താഴ്ന്നും കിടക്കുന്ന സമുദ്രത്തെ പിന്നിട്ടുകൊണ്ട് പോയ്ക്കൊള്ളുക' എന്നു 'റഹ്‌വി' ന്റെ വാക്കർഥം ഇവർ ജൽപിച്ചത്പോലെയാണെന്ന് സങ്കൽപിച്ചാൽ തന്നെയും

---

(*) لان من شرط الصفة ان تكون موافقة الموصوف فى التنكير والتعريف

'സമുദ്രത്തെ ഉയർന്നും താഴ്ന്നും കിടക്കുന്ന നിലയിൽ വിട്ടുപോകുക' എന്നേ അർഥമാക്കുവാൻ പാടുള്ളുവെന്ന് അൽപമെങ്കിലും അറബി വ്യാകരണം അറിയുന്നവർക്കറിയാം. ഇതിന്പുറമെ, സമുദ്രം 'റഹ്‌വായി' ത്തീർന്നത് മൂസാനബിയുടെ ഏതെങ്കിലും ഇടപെടലിന്റെ കാരണം കൊണ്ടുണ്ടായതാകുമ്പോൾ മാത്രമേ അതിനെ 'റഹ്‌വായി' വിട്ടുപോകുക എന്നു പറഞ്ഞതിൽ അർഥമുള്ളൂ. നേരെമറിച്ച് സമുദ്രത്തിന് പ്രകൃത്യാ ഉള്ള ഒരു വിശേഷതയാണ്, 'റഹ്‌വ്' എങ്കിൽ, അതിനെ അങ്ങിനെ തന്നെ വിട്ടേച്ചുപോകണമെന്ന് കൽപിക്കുന്നതിൽ വിശേഷിച്ചു അർഥമൊന്നും ഉണ്ടാകുവാനില്ല. സമുദ്രമാണെങ്കിൽ അത് താഴ്ന്നും പൊന്തിയും കൊണ്ടല്ല നിലകൊള്ളുന്നതെന്നും, കര മാത്രമേ ഉയർന്നും താഴ്ന്നും ഇരിക്കുകയുള്ളുവെന്നും സ്പഷ്ടവുമാണ്.

മൂസാ (അ) ഈജിപ്തിൽ നിന്ന് മുമ്പ് മദ്‌യനിൽ പോയതും, അവിടെ നിന്ന് മടങ്ങിയതും ചെങ്കടൽ കടന്നായിരിക്കും. അതിനാൽ, അദ്ദേഹത്തിന് ആ സമുദ്രത്തിൽ കൂടി കുന്നും കുണ്ടും തപ്പി കയത്തിൽ വീഴാതെ കടന്നുപോകുവാനുള്ള വഴി അറിയാം. അക്കാലത്ത് ചെങ്കടൽ ഇന്നത്തെപോലെ ആഴമുണ്ടായിരിക്കയില്ല. *(*)* എന്നൊക്കെ ഇക്കൂട്ടർ സങ്കൽപ്പിച്ചു പറയുന്നു. ഇപ്പറഞ്ഞതിന് യാതൊരു തെളിവും ഇവർക്കില്ല. മാത്രമല്ല, ഉറ്റാലോചിക്കുന്നവർക്ക് മറിച്ചാണ് തെളിവുകളുള്ളതും:

(1) ഓരോ പിളർപ്പും വമ്പിച്ച മലന്തിണ്ണപോലെ (كَالطَّوْدِ الْعَظِيمِ ) ആയി എന്ന് അല്ലാഹു പറഞ്ഞുവല്ലോ. അപ്പോൾ അവയുടെ മദ്ധ്യത്തിലൂടെ നിലത്ത്കൂടി തുറന്നു കിടക്കുന്ന മാർഗം വളരെ താഴെയായിരിക്കണം. ഇത് സമുദ്രത്തിന്റെ ആഴത്തെ കാണിക്കുന്നു.

(2) ചെങ്കടലും മദ്ധ്യധരണ്യാഴിയും തമ്മിൽ കൂട്ടിച്ചേർക്കുന്ന തോടാണ് സൂയസ്തോട്. *(**)* ഇതു വെട്ടിയുണ്ടാക്കപ്പെടും മുമ്പ് ആ തോടുപോകുന്ന സ്ഥലങ്ങൾക്കിടയിൽ ഒന്നിലധികം സ്ഥലത്ത് കരയായി കിടപ്പുണ്ടായിരുന്നു. *(***)* മുൻകാലത്ത് ആഫ്രിക്കാവൻകരയും ഏഷ്യവൻകരയും തമ്മിൽ അഥവാ ഈജിപ്തും ഫല്സ്തീൻ പ്രദേശങ്ങളും തമ്മിൽ – കരയാൽ ബന്ധിക്കപ്പെട്ടിരുന്നുവെന്ന് ഭൂമിശാസ്ത്ര വിദ്യാർഥികൾക്കുപോലും അറിയാം. ഈ കരവഴിയായിരുന്നു ഫലസ്തീൻ, ശാം (കൻആൻ) എന്നീ പ്രദേശങ്ങളിൽക്കൂടി അശ്ശൂറിലേക്കും ബാബിലോണ്യയിലേക്കും ഈജിപ്തിൽ നിന്ന് –ഒട്ടക മാർഗം– യാത്ര ചെയ്തിരുന്നത്.

---

***(*)* യഥാർഥത്തിൽ 4000 കൊല്ലങ്ങൾക്കുമുമ്പ് ചെങ്കടലിന് ഇന്നത്തെക്കാൾ വളരെയധികം ആഴം കൂടുതലുണ്ടായിരുന്നുവെന്നാണ് ചില യൂറോപ്യൻ ചരിത്രകാരൻമാർ പ്രസ്താവിച്ചുകാണുന്നത്.**

***(**)* സൂയസ് തോട് ക്രി. 1869 ൽ തുറക്കപ്പെട്ടു. ഇത് ചെങ്കടലിന്റെ വടക്കേ അറ്റത്തുള്ള സൂയസ് പട്ടണം തുടങ്ങി മദ്ധ്യധരണ്യാഴിയിൽ, പോർട്ട് സൈദിലെത്തുന്നത് വരെ 168 കിലോമീറ്റർ നീളത്തിൽ സ്ഥിതി ചെയ്യുന്നു. സൂയസ് പട്ടണം കടന്നു ചെറിയ മുർറ, വലിയ മുർറ, തിംസാഹ്, മൻസിലഃ മുതലായ തടാകങ്ങളും, കായലുകളും മുറിച്ചുകൊണ്ടാണ് തോട് പോകുന്നത്. ഇവ ഓരോന്നിനിടയിലും കരയിടുക്കുകൾ മുറിച്ചുകീറിക്കൊണ്ടാണ് തോട് വെട്ടിയിരിക്കുന്നത്. ഇതിൽപെട്ട തിംസാഹ് തടാകമാണ് ഇസ്റാഈല്യർ കടന്നതെന്നും ചിലർക്ക് അഭിപ്രായമുണ്ട്. അല്ലാഹുവിന്നറിയാം.**

***(***)* പടം നമ്പ്ര് 9ഉം 4ഉം മറ്റും നോക്കുക.**

(3) യൂസുഫ് നബി (അ) ഈജിപ്തിലെ ഭരണാധികാരിയായിരുന്ന കാലത്ത് അദ്ദേഹത്തിന്റെ സഹോദരസംഘം ഭക്ഷണസാധനങ്ങൾ വാങ്ങുവാനായി ശാമിൽ നിന്ന് ഈജിപ്തിലേക്ക് പോയതും, വന്നതും ഒട്ടകം വഴിയായിരുന്നുവെന്ന് സൂറത്തു യൂസുഫ് 65,70,82 എന്നീ വചനങ്ങളിൽ നിന്ന് മനസ്സിലാക്കാം. ഒട്ടകയാത്ര കര വഴിക്കാണുണ്ടായിരിക്കുകയെന്ന് പറയേണ്ടതില്ലല്ലോ.

(4) അപ്പോൾ മൂസാനബി ഈജിപ്തിൽ നിന്ന് മദ്‌യനിലേക്കുപോയതും, വന്നതും ഈ കരമാർഗങ്ങളിൽ കൂടിയായിരിക്കുവാനാണ് സാധ്യതയുള്ളതെന്ന് വ്യക്തമാകുന്നു.

'മൂസാനബി മുൻപരിചയത്തെ മുൻനിർത്തി സമുദ്രത്തിൽക്കൂടി വടിയും തപ്പിപ്പോയത്കൊണ്ട് അദ്ദേഹവും ജനതയും രക്ഷപ്പെട്ടു; ഫിർഔനിന്നും കൂട്ടുകാർക്കും വഴി പരിചയമില്ലാത്തത്കൊണ്ടും, ഇസ്റാഈല്യരെ പിടികൂടുവാനുള്ള വ്യഗ്രതയാൽ ശ്രദ്ധയില്ലാതെയും പെട്ടെന്ന് കയത്തിൽ ചാടി നശിച്ചു' എന്നാണല്ലോ ഇവരുടെ വാദം. തനി ബാലിശമായ ഈ വിവരണം ബുദ്ധിയുള്ള ഒരാൾക്കും വിശ്വസിക്കുവാൻ സാധിക്കുകയില്ല. ത്വാഹാ 78-ൽ; 'അങ്ങനെ, ഫിർഔൻ തന്റെ സൈന്യങ്ങളോടുകൂടി അവരെ പിൻതുടർന്നു. അപ്പോൾ സമുദ്രത്തിൽ നിന്നും അവരെ മൂടിക്കളഞ്ഞതെല്ലാം മൂടിക്കളഞ്ഞു!' എന്ന് പറഞ്ഞത് ശ്രദ്ധാർഹമാകുന്നു. ഈ ആയത്തിൽ 'സൈന്യങ്ങൾ' എന്ന് നാം അർഥംകൊടുത്ത പദം 'ജുനൂദ്' (**جنود**) എന്നാണ്. ഇത് 'ജുൻദ് (**جند**) എന്നതിന്റെ ബഹുവചനമാകുന്നു. 'ജുൻദ്' എന്ന വാക്കുതന്നെ ഒരു പട്ടാളക്കാരനല്ല-ഒരു പട്ടാളസംഘത്തിന് പറയുന്ന വാക്കാകുന്നു. അപ്പോൾ 'ജുനൂദ്' എന്ന വാക്ക്കൊണ്ടും ഉദ്ദേശ്യം പല പട്ടാളസംഘങ്ങൾ എന്നായിരിക്കണമല്ലോ. ഇവരെല്ലാംകൂടി പെട്ടെന്ന് ഒരു കയത്തിൽ ചാടി നശിച്ചുവെന്ന് പറയുവാൻ ഇവർക്ക് മാത്രമേ സാധിക്കുകയുള്ളൂ. ബനൂഇസ്റാഈലിനെയും കൊണ്ട് രാത്രി കടന്നുപോകുവാൻ അല്ലാഹു വഹ്‌യ് നൽകി എന്ന് പറഞ്ഞശേഷം സൂറഃ ശുഅറാ 53,54-ൽ ഇപ്രകാരം പറയുന്നു:

فَأَرْسَلَ فِرْعَوْنُ فِي الْمَدَائِنِ حَاشِرِينَ O إِنَّ هَؤُلَاءِ لَشِرْذِمَةٌ قَلِيلُونَ O الشعراء: ٥٣,٥٤

(അങ്ങനെ, ഫിർഔൻ നഗരങ്ങളിൽ ആളുകളെ ശേഖരിക്കുന്നവരെ അയച്ചു. 'നിശ്ചയമായും ഇക്കൂട്ടർ കുറഞ്ഞ ആളുകളുള്ള ഒരു സംഘമാണ്' (എന്ന് ഫിർഔൻ പറഞ്ഞു) ഫിർഔന്റെ സൈന്യം വളരെ അധികമുണ്ടെന്നും, അതേ സമയത്ത് അവരുടെ ദൃഷ്ടിയിൽ ഇസ്റാഈല്യർ നിസ്സാരമാണെന്നുമാണ് സത്യം കാണിക്കുന്നത്. അപ്പോൾ, ഫിർഔന്റെ സംഘം കേവലം 30 ഓ 40 ഓ മാത്രമായിരിക്കണമെന്ന് വരുത്തുവാനുള്ള ഇവരുടെ പരിശ്രമവും നിരർഥമാണെന്ന് ആർക്കും ഊഹിക്കാവുന്നതാണ്.

'അപ്പോൾ സമുദ്രം പിളർന്നു, എന്നിട്ട് ഓരോ പിളർപ്പും വമ്പിച്ച മലന്തിണ്ണപോലെ ആയി' فَانفَلَقَ فَكَانَ كُلُّ فِرْقٍ كَالطَّوْدِ الْعَظِيمِ (എന്ന വാക്യത്തിന് ഇക്കൂട്ടർ കൽപിക്കുന്ന അർഥവ്യാഖ്യാനം 'സമുദ്രം പിളർന്നു, എന്നിട്ട് ഓരോ കൂട്ടവും- ഇസ്റാഈല്യരും, ഫിർഔന്റെ കൂട്ടരും-ഓരോ വലിയ കുന്നുപോലെ ആയി' എന്നാകുന്നു. ഇരുകൂട്ടരും കുന്നുപോലെ കൂട്ടംകൂടിയിട്ട് പിന്നെയാണ് ഫിർഔനിന്റെ കൂട്ടരെ അല്ലാഹു അങ്ങോട്ട് അടുപ്പിച്ചതെന്നാണല്ലോ ഇത്കൊണ്ടുവരുന്നത്. 'സമുദ്രം പിളർന്നു' എന്ന് പറഞ്ഞതിന് ഇവർ നൽകുന്ന വിവക്ഷയാണെങ്കിൽ, കുറേ ആളുകൾ കൂട്ടമായി പുഴയോ മറ്റോ കടക്കുമ്പോൾ ആ സ്ഥലത്തെ വെള്ളം രണ്ടായി പിളർന്നത്പോലെ തോന്നുമല്ലോ-അത്പോലെ തോന്നി-എന്നുമാകുന്നു. അപ്പോൾ, ഇവർ പറയുന്നതനുസരിച്ച്, ആദ്യം ഇരുകൂട്ടരും കുന്നുകൂടി നിൽക്കണം, പിന്നെയാവണം വെള്ളം പിളർന്നത്. അല്ലാഹു പറഞ്ഞത് അങ്ങി

നെയല്ല-ആദ്യം സമുദ്രം പിളരുകയും, അനന്തരം ഓരോ പിളർപ്പും കുന്നുപോലെ ആകുകയും ചെയ്തുവെന്നുമാണ്. 'ഫിർക്' (**فِرق**) എന്ന വാക്കിന് 'ജനക്കൂട്ടം' എന്നും, 'പിളർന്നു' (**فانفلق**) എന്ന വാക്കിന് 'പിളർന്നപോലെ തോന്നി' എന്നും അർഥം സമ്മതിച്ചുകൊടുത്താൽ പോലും, അല്ലാഹു പറഞ്ഞതിന് നേരെ വിപരീതമാണ് ഇവരുടെ കഥ നിർമിക്കപ്പെട്ടിട്ടുള്ളതെന്ന് കാണാം. ഇനി ഇതും സമ്മതിച്ചുകൊടുക്കുക- അപ്പോൾ മറ്റൊരു വൈരുധ്യം കാണാം.

കാരണം: സൂറഃ ശുഅറാഇലെ ഈ വചനത്തെ തുടർന്നുകൊണ്ട് അല്ലാഹു പറയുന്നത് ഇങ്ങിനെയാകുന്നു:-

وَأَزْلَفْنَا ثَمَّ الآخَرِينَO وَأَنجَيْنَا مُوسَى وَمَن مَّعَهُ أَجْمَعِينَO ثُمَّ أَغْرَقْنَا الآخَرِينَ - الشعراء :٦٤-٦٦

(അവിടെ വെച്ച് നാം മറ്റേ കൂട്ടരെ-ഫിർഔന്റെ കൂട്ടരെ-അടുപ്പിക്കുകയും ചെയ്തു. മൂസായെയും അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും മുഴുവൻ നാം രക്ഷപ്പെടുത്തുകയും ചെയ്തു. പിന്നീട് മറ്റേ കൂട്ടരെ നാം മുക്കിക്കൊന്നു.) അപ്പോൾ, ആദ്യം സമുദ്രം പിളർന്നു, പിന്നീട് ഓരോ പിളർപ്പും മലപോലെ ആയി, അവിടെവെച്ച് ഫിർഔന്റെ കൂട്ടർ അടുത്തുവന്നു. മൂസാനബിയും കൂട്ടരും രക്ഷപ്പെടുകയും ചെയ്തു, എന്നിട്ട് പിന്നെയാണ് ഫിർഔന്റെ കൂട്ടരെ മുക്കി നശിപ്പിച്ചത്. അഥവാ മൂസാ നബിയും കൂട്ടരും അക്കരപറ്റിക്കഴിഞ്ഞതിനുശേഷമാണ് ഫിർഔനും കൂട്ടരും നശിപ്പിക്കപ്പെട്ടത്. സൂറത്ത് യൂനുസ് 90 ൽ അല്ലാഹു പറയുന്നു: നാം ഇസ്റഈൽ സന്തതികളെയും കൊണ്ട് സമുദ്രം കടന്നു, എന്നിട്ട് ഫിർഔനും അവന്റെ സൈന്യങ്ങളും അവരെ പിൻതുടർന്നു.....' (وَجَاوَزْنَا بِبَنِي إِسْرَائِيلَ الْبَحْرَ فَأَتْبَعَهُمْ فِرْعَوْنُ وَ جُنُودُهُ – يونس ٩٠) ഇതിൽനിന്ന് ഇസ്റാഈല്യർ അക്കരപറ്റിയശേഷമാണ് ഫിർഔനും കൂട്ടരും പിന്നാലെ ചെന്നതെന്ന് വ്യക്തമാണ്. ഇത്രയും പറഞ്ഞതിൽനിന്ന്, ഇരുകൂട്ടരും ഒരേ അവസരത്തിൽ സമുദ്രത്തിൽ കുന്നുകൂടി നിന്നിട്ടില്ലെന്നും, അതുകൊണ്ട് മലപോലെ ആയത് രണ്ട് 'ജനക്കൂട്ട'മല്ല-രണ്ട് ജലഭിത്തികളായിരുന്നു- എന്നും ഗ്രഹിക്കാവുന്നതാണ്.

സൂറഃ അൽബകവറഃ 50-ൽ 'നിങ്ങളെയും കൊണ്ട് നാം സമുദ്രത്തെ പിളർന്നു' (وَإِذْ فَرَقْنَا بِكُمُ الْبَحْرَ – البَقَرَة) എന്ന് പ്രസ്താവിച്ചിട്ടുണ്ട്. 'ഈ ആയത്തിൽ ബനൂഇസ്റാഈലിനെക്കൊണ്ട് സമുദ്രം പിളർന്നുവെന്നാണല്ലോ പറഞ്ഞത്- വടികൊണ്ട് പിളർന്നു എന്നല്ലല്ലോ. ഒരു സ്ഥലത്ത് വ്യക്തമായും, മറ്റേ സ്ഥലത്ത് അവ്യക്തമായും പറഞ്ഞാൽ വ്യക്തമായത് കൊണ്ട് മറ്റേതിനെ വിശദീകരിക്കണമല്ലോ' എന്ന് ഇക്കൂട്ടർ പറഞ്ഞുകാണുന്നു. ഇത് പൊതുജനങ്ങളെ മിരട്ടുവാൻ മാത്രം പോരുന്ന ഒരു ന്യായമാണ്, കാരണം:

(1) വടികൊണ്ട് സമുദ്രത്തെ അടിക്കലോ, സമുദ്രം പിളരലോ ഉണ്ടായിട്ടില്ലെന്നുള്ള ഇവരുടെ വാദത്തിന്റെ അടിസ്ഥാനത്തിലാണ് ഇവർ ഇത് പറയുന്നത്. അതുകൊണ്ട് മാത്രമാണ്, ഈ ആയത്തിലെ പ്രയോഗം (നിങ്ങളെയുംകൊണ്ട് പിളർന്നു എന്ന വാക്ക്) മറ്റുള്ള ആയത്തുകളിൽ ഇതിനെക്കാൾ സ്പഷ്ടമായി വിവരിച്ച വിവരങ്ങളെ അപേക്ഷിച്ച് കൂടുതൽ വ്യക്തമായതാണെന്ന് ഇവർക്ക് തോന്നുന്നത്. വാസ്തവമാകട്ടെ, നേരെ മറിച്ചാണ്താനും. (2) بِكُمْ (ബികും) എന്ന വാക്കിന് മലയാളത്തിൽ 'നിങ്ങളെയും കൊണ്ട്' എന്ന് തർജമ കൊടുത്ത അടിസ്ഥാനത്തിലുമാണ് ഈ ന്യായം. كُمْ (കും) എന്നാൽ 'നിങ്ങൾ' എന്നർഥം. بِ (ബി) എന്ന അവ്യയം അതോട്കൂടിചേരുമ്പോൾ അതിന് സന്ദർഭമനുസരിച്ച് പല പ്രകാരത്തിലും തർജമ പറയാം: 'നിങ്ങളെയുംകൊണ്ട്, നിങ്ങൾ മൂലം,

നിങ്ങളോടുകൂടി, നിങ്ങൾ നിമിത്തം, നിങ്ങളോട്, നിങ്ങളിൽ, നിങ്ങളുടെ കാരണം' എന്നും മറ്റും അർഥം ആകാവുന്നതാണ്. മാത്രമല്ല, അകർമക്രിയ (لازم) യെ സകർമക്രിയ (متعدى) ആക്കുവാനും, ഒരു കർമമുള്ളതിനെ രണ്ട് കർമങ്ങളോട് ബന്ധപ്പെടുത്തുവാനും 'ബി' എന്ന അവ്യയം വരുന്നതാണ്. ചുരുക്കത്തിൽ ഈ വാക്യത്തിൽ പ്രസ്താവിച്ചതിന്റെ ഉദ്ദേശ്യം ഇവർ പറയുന്നത്പോലെ, ബനൂഇസ്റാഈൽ സമുദ്രത്തിൽ ഇറങ്ങിയത് നിമിത്തം സമുദ്രം പിളർന്നത്പോലെ തോന്നിച്ചു എന്നല്ല, അവർ നിമിത്തം അല്ലാഹു സമുദ്രത്തെ പിളർത്തി-അഥവാ അവരുടെ കാരണത്താലാണ് ഇത് സംഭവിച്ചത് എന്നാകുന്നു.

'ഇതൊന്നും നമ്മുടെ സ്വന്തം വകയല്ല, ബൈദ്വാവിയും മറ്റും എടുത്തുനോക്കുക' എന്ന് സമർഥിച്ചുകൊണ്ട് സൂറഃ ത്വാഹാ 79 ന് (وَأَضَلَّ فِرْعَوْنُ قَوْمَهُ وَمَا هَدَىٰ) എന്നതിന് ഇക്കൂട്ടർ അർഥം പറഞ്ഞത് നോക്കുക: ഫിർഔൻ തന്റെ ജനതയെ തെറ്റായ വഴിയിലാണ് കൊണ്ടുപോയി ചാടിച്ചത്, ലക്ഷ്യപ്രാപ്തിക്കുപയുക്തമായ മാർഗത്തിലല്ല'. ഇതാണ് ഈ ആയത്തിന് ഇവരുടെതായ അർഥം. ഇത് വായിക്കുമ്പോൾ, സാധാരണക്കാരായ ആളുകൾക്ക് അൽപം രുചി തോന്നിയേക്കാം. എങ്കിലും സൂത്രത്തിൽ സ്വന്തം താൽപര്യം നേടുവാൻ വേണ്ടി സാമർഥ്യപൂർവം നൽകിയ ഒരു അർഥമാണിതെന്ന് അൽപം അറബി അറിയാവുന്ന ആർക്കും വേഗം മനസ്സിലാകുന്നതാണ്. ഈ ആയത്തിന്റെ അർഥവും ഉദ്ദേശ്യവും പരിശോധിക്കുന്നതിന് മുമ്പായി ഒന്ന് രണ്ട് വസ്തുതകൾ അറിയുന്നത് നന്നായിരിക്കും'. അപ്പോഴേ, അതിനെപ്പറ്റി ശരിക്ക് വിധി പറയുവാൻ സാധിക്കുകയുള്ളൂ. സൂറഃ മുഅ്മിനിൽ അല്ലാഹു പറയുന്നു:

قَالَ فِرْعَوْنُ مَا أُرِيكُمْ إِلَّا مَا أَرَىٰ وَمَا أَهْدِيكُمْ إِلَّا سَبِيلَ الرَّشَادِ ـ المؤمن : ٢٩

(ഫിർഔൻ പറഞ്ഞു: ഞാൻ-നല്ലതെന്ന്-കാണുന്നതല്ലാതെ നിങ്ങൾക്ക് ഞാൻ കാണിച്ചുതരുന്നില്ല. നേർമാർഗത്തിലല്ലാതെ ഞാൻ നിങ്ങളെ നയിക്കുന്നുമില്ല.) അതേസമയത്ത് ഫിർഔന്റെ അതേ ജനതയിൽപെട്ട ഒരു സത്യവിശ്വാസി അവരെ ഇങ്ങനെയും ഉപദേശിച്ചിരുന്നു: يَا قَوْمِ اتَّبِعُونِ أَهْدِكُمْ سَبِيلَ الرَّشَادِ ـ المؤمن : ٣٨ (എന്റെ ജനങ്ങളേ, നിങ്ങൾ എന്നെ പിൻപറ്റുവിൻ, ഞാൻ നിങ്ങളെ നേർമാർഗത്തിൽ നയിക്കാം.) ഇദ്ദേഹത്തിന്റെ ഉപദേശത്തെ ആ ജനങ്ങൾ വിലവെച്ചില്ല. എന്നാൽ ഫിർഔന്റെ പ്രസ്താവന അവരിൽ അവർ അർഥവത്താക്കിയോ? അതുമില്ല. ഇതിനെപ്പറ്റിയാണ് അല്ലാഹു ഈ ആയത്തിൽ പ്രസ്താവിച്ചത്. എന്ന്വെച്ചാൽ: ഫിർഔൻ, അവർക്ക് ശരിയായ മാർഗം കാണിച്ചുകൊടുക്കുമെന്നും, അവരെ നേർമാർഗത്തിൽ നയിക്കുമെന്നും പറഞ്ഞു അവരെ കബളിപ്പിച്ചിട്ടുണ്ടായിരുന്നുവെങ്കിലും, നേരെ മറിച്ചാണ് ഒടുവിൽ സംഭവിച്ചത്. സന്മാർഗത്തിൽ നയിച്ചില്ലെന്ന് മാത്രമല്ല- വഴിപിഴപ്പിച്ചു ദുർമാർഗത്തിലാക്കുകയും ചെയ്തു. അതെ, ഇഹത്തിൽ, അവർ സമുദ്രത്തിൽ മുങ്ങിനശിക്കേണ്ടിവന്നു. പരത്തിലാകട്ടെ, കാലാകാലത്തെ നരകശിക്ഷയും! ഇതാണ് ആയത്തിന്റെ താൽപര്യം. എന്നല്ലാതെ, ഫിർഔൻ അവരെയും കൊണ്ട് സമുദ്രത്തിൽ കുണ്ടും കുഴിയും നോക്കാതെ തെറ്റായ വഴിയിൽകൂടി കൂട്ടിക്കൊണ്ടുപോയി കയത്തിൽ ചാടിച്ചു എന്നല്ലതന്നെ.

ഫിർഔൻ അവരെ വഴിപിഴപ്പിച്ചു (**اضل فرعون**) എന്ന് പറഞ്ഞതിന്റെ സാരം സൂറത്തുഹൂദ് 96-99 ൽ അല്ലാഹു ശരിക്ക് വ്യക്തമാക്കിയിട്ടുണ്ട്. അതിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: 'ഫിർഔന്റെയും, ജനതയുടെയും അടുക്കലേക്ക് മൂസാനബിയെ ശരിയായ ലക്ഷ്യങ്ങളോടുകൂടി അയക്കുകയുണ്ടായി. എന്നിട്ട് അവർ ഫിർഔന്റെ കൽപന അനു

സരിക്കുകയാണ് ചെയ്തത്. ഫിർഔന്റെ കൽപന നേർമാർഗമുള്ളതായിരുന്നില്ല. ഖിയാമത്ത് നാളിൽ അവൻ അവരുടെ മുമ്പിലായി വന്നുകൊണ്ട് അവരെ നരകത്തിൽ ചാടിക്കും. ഈ ലോകത്തും ഖിയാമത്ത്നാളിലും ശാപം അവരുടെ പിന്നാലെയുണ്ട്.''ഇപ്പോൾ മേൽപറഞ്ഞ ആയത്തിന്റെ താൽപര്യം ഇവർ ജൽപിച്ചതോ ശരി, അതേ നാം ഇപ്പറഞ്ഞതോ ശരി, എന്ന് വായനക്കാർക്ക് ചിന്തിക്കാം. ഖുർആൻ വ്യാഖ്യാതാക്കൾ ഈ ആയത്തിന് നൽകുന്ന വ്യാഖ്യാനവും ഇപ്രകാരം തന്നെയാകുന്നു.

എനി, ബൈദ്വാവീ (القاضى البيضاوى - رح) പറഞ്ഞിട്ടുള്ളത് എന്താണെന്ന് നമുക്ക് നോക്കാം- അദ്ദേഹം ഈ ആയത്തിന് കൊടുത്ത വിവരണം ഇതാണ്: **او اضلهم فى الدين وماهداهم وهو تهكم به فى قوله وماهديكم الاسبيل الرشاد اواضلهم فى البحر وما نجا**(സാരം: അവൻ അവരെ മതവിഷയത്തിൽ വഴിപിഴപ്പിച്ചു അവരെ നേർമാർഗം കാണിച്ചില്ല. 'ഞാൻ നിങ്ങളെ നേർമാർഗത്തിലല്ലാതെ നയിക്കുകയില്ല' എന്ന് അവൻ (മുമ്പ്) പറഞ്ഞിരുന്നു. അതിൽ അവനെ പരിഹസിച്ച് പറഞ്ഞതാണിത്. അല്ലെങ്കിൽ, (ഇങ്ങനെയും ആവാം:) അവൻ അവരെ സമുദ്രത്തിൽ വഴിപിഴപ്പിച്ചു, അവൻ രക്ഷപ്പെട്ടതുമില്ല എന്നായിരിക്കാം.) ഇതാണ് ബൈദ്വാവീ പറഞ്ഞത്. ഇവിടെ, 'സമുദ്രത്തിൽ വഴിപിഴപ്പിച്ചു' എന്നും ആയത്തിന്റെ ഉദ്ദേശ്യം വരാമെന്ന് അദ്ദേഹം പറഞ്ഞതിനെ പൊക്കിപ്പിടിച്ചുകൊണ്ടാകുന്നു ഇക്കൂട്ടർ ബൈദ്വാവീ നോക്കുവാൻ ആഹ്വാനം ചെയ്തത്. ഈ വാക്കുകൊണ്ട് ബൈദ്വാവീ (റ) ഉദ്ദേശിക്കുന്നത്, ഫിർഔൻ അവരെ കയത്തിൽ ചാടിച്ചു എന്നായിരിക്കുമോ? സമുദ്രം പിളർന്നിട്ടില്ലെന്നും, ഫിർഔനും കൂട്ടരും കുണ്ടും കുഴിയും അറിയാതെ, കയത്തിൽ ചാടിയാണ് നശിച്ചതെന്നും വിശ്വസിക്കുന്ന ആളാണോ ബൈദ്വാവീ'? ഇതാണ് നോക്കേണ്ടത്, എന്നിട്ടുവേണം ആ അർഥത്തെപ്പറ്റി വിധി പറയുവാൻ.

സൂ: ശുഅറാഉ് 63 ന്റെ വ്യാഖ്യാനത്തിൽ ബൈദ്വാവീ പറയുന്നത് ഇങ്ങിനെയാണ്: **اى فضرب فانفلق وصار اثنى عشر فرقابينها مسالك.... فدخلوافى شعابه كل سبط فى شعب** (അങ്ങനെ, അദ്ദേഹം-മൂസാനബി-അടിച്ചു, എന്നിട്ട് അത്-സമുദ്രം പിളർന്ന് 12 പിളർപ്പുണ്ടായി. അവയുടെ ഇടയിൽ പ്രവേശനമാർഗങ്ങളുണ്ടായിരുന്നു..... അങ്ങനെ, ഓരോ ഗോത്രവും ഓരോ ശാഖയിൽകൂടി പ്രവേശിച്ചു.) ഈ വാചകങ്ങൾ പറഞ്ഞ ഇമാം ബൈദ്വാവീ പിന്നെ എങ്ങിനെയാണ് 'ഫിർഔൻ വഴിപിഴപ്പിച്ചു (وَأَضَلَّ فِرْعَوْنُ) എന്ന വാചകത്തിന് ഇവർ കൊടുത്ത അർഥം കൽപിക്കുക?! അവസാനം അവർ സമുദ്രത്തിൽ മുങ്ങി നശിക്കുവാൻ ഫിർഔൻ ഇടവരുത്തിയെന്ന് മാത്രമാണ് ബൈദ്വാവീ ആ വാചകംകൊണ്ട് ഉദ്ദേശിച്ചിട്ടുള്ളത്. ആ വാക്കിന് അങ്ങനെയും ഒരു സാരം കൽപിക്കാമെന്ന് (ഒരു രണ്ടാമത്തെ അഭിപ്രായമായിക്കൊണ്ട്) അദ്ദേഹം പറഞ്ഞുവെങ്കിലും, ആയത്തിന്റെ ഒന്നാമത്തെ വ്യാഖ്യാനമായി അദ്ദേഹം സ്വീകരിച്ചത് നാം മുകളിൽ ചൂണ്ടിക്കാട്ടിയ അതേ മാതിരിത്തന്നെയാണെന്ന് അദ്ദേഹത്തിന്റെ 'ഇബാറത്തിൽ' (വാചകത്തിൽ) നിന്ന് തന്നെ മനസ്സിലാക്കാമല്ലോ.

ഇക്കൂട്ടർ കൊണ്ടുവരുന്ന മറ്റൊരു ന്യായം ത്വാഹാ 77-ാം വചനത്തെ ആസ്പദമാക്കിയാകുന്നു. അതിൽ 'നീ അവർക്ക് സമുദ്രത്തിൽ ഉണങ്ങിയ ഒരു മാർഗം ഏർപ്പെടുത്തിക്കൊടുക്കുക' (فَاضْرِبْ لَهُمْ طَرِيقًا فِي الْبَحْرِ يَبَسًا) എന്ന് പറഞ്ഞു. അതിന്ശേഷം തുടർന്നുകൊണ്ട് അല്ലാഹു ഇങ്ങിനെ പറയുന്നു: لَّا تَخَافُ دَرَكًا وَلَا تَخْشَىٰ അതായത്: 'ഫിർഔനിന്റെ കൂട്ടർ പിടികൂടുമെന്ന് ഭയപ്പെടാതെയും, 'മുങ്ങിപ്പോകുമെന്ന് പേടികൂടാതെയും'

എന്ന് സാരം. ഈ വാക്യം വ്യാകരണ നിയമപ്രകാരം ഒന്നുകിൽ അതിന്മുമ്പ് പറഞ്ഞ 'മാർഗ'ത്തി (طريق) ന്റെ ഗുണവിശേഷണം (صفة) ആയിരിക്കാം. അല്ലെങ്കിൽ മൂസാനബിയുടെ സ്ഥിതി വിശേഷണം (حال) ആവാം. രണ്ടായിരുന്നാലും, സമുദ്രത്തിൽകൂടി അവർക്ക് പോകുവാനുള്ള മാർഗം ഉണങ്ങി വരണ്ടതായിരിക്കണം. ശത്രുക്കളെയോ, മുങ്ങുന്നതിനെയോ ഭയപ്പെടേണ്ടുന്ന ആവശ്യമില്ലാത്തതുമായിരിക്കണം. ഇതേ വചനത്തിൽ **لاتخاف** (ലാതഖാഫു) എന്നിടത്ത് **لاتخف** (ലാതഖഫ്) എന്നും വായന (قراءة) ഉണ്ട്. 'ഭയപ്പെടരുത്' എന്നായിരിക്കും അപ്പോൾ വാക്കർഥം. ഇതനുസരിച്ച് ഉദ്ദേശ്യം കുറേക്കൂടി വ്യക്തമാണ്.

സമുദ്രത്തിൽ ഉണങ്ങിയ ഒരു മാർഗം ഏർപ്പെടുത്തിക്കൊടുക്കുക എന്നുള്ളതിന് ഇവരുടെ വ്യാഖ്യാനപ്രകാരം, 'സമുദ്രത്തിൽ വടികൊണ്ട് തപ്പി അധികം ആഴമില്ലാത്ത സ്ഥലങ്ങൾ കാണിച്ചുകൊടുക്കുക' എന്ന് സാരമാകുന്നു. അപ്പോൾ ആ മാർഗം ഉണങ്ങി വരണ്ടതായിരിക്കുകയില്ല. നേരെമറിച്ച് വെള്ളവും ചളിയും നിറഞ്ഞതായിരിക്കുമല്ലോ. ഇവിടെ ഒരു പുതിയ സൂത്രം ഇവർ കണ്ടുപിടിക്കേണ്ടിവന്നു: 'ഇടക്കിടെ പൊന്തിനിൽക്കുന്ന മണൽതിട്ടുകളുള്ളത്കൊണ്ടാണത്രെ, 'ഉണങ്ങിവരണ്ടത്' (يبسا) എന്ന വാക്ക് സാക്ഷാൽക്കരിക്കുന്നത്. കേവലം ബാലിശമായ ഒരു ന്യായീകരണം മാത്രമാണിത്. ഉണങ്ങിവരണ്ട ഒരു വഴി സമുദ്രത്തിൽകൂടി നിശ്ചയിച്ചുകൊടുക്കണമെന്ന് പറയുമ്പോൾ, ഭാഷ പരിചയമുള്ള ഒരാളും അതിന് ഈ സാരം കൽപിക്കുമെന്ന് തോന്നുന്നില്ല. ചില ഭാഗങ്ങൾ ഉണങ്ങിവരണ്ടതും, ബാക്കിയെല്ലാം വെള്ളവും ചളിയും നിറഞ്ഞതും എന്നല്ലല്ലോ അല്ലാഹു പറഞ്ഞിട്ടുള്ളത്.

മറ്റേ രണ്ട് കാര്യങ്ങൾ-ശത്രു പിടികൂടുന്നതിനെയും മുങ്ങിപ്പോകുന്നതിനെയും പേടിക്കേണ്ടതില്ല എന്ന് പറഞ്ഞത്-ഇവർ ഇങ്ങിനെ വ്യാഖ്യാനിക്കുന്നു: 'മുൻ പരിചയത്തെ അടിസ്ഥാനമാക്കി വലിയ കയത്തിൽ ചാടാതെ മണൽതിട്ടും ചെറിയ കുണ്ടും നോക്കിത്തപ്പി വളഞ്ഞുതിരിഞ്ഞു സമുദ്രം കടക്കണം. ശത്രുക്കൾക്ക് അതൊന്നും അറിയാത്തതുകൊണ്ട് അവർ നേരെ വന്നു സമുദ്രത്തിൽ-വലിയ- കയത്തിൽ ചാടിക്കൊള്ളും. അങ്ങനെത്തന്നെ സംഭവിക്കുകയും ചെയ്തു. അതെ, ഒന്നും ചിന്തിക്കാതെ അഹന്തയോടെ കുതിരപ്പുറത്ത് കുതിച്ചുപോകുന്ന ഫിർഔനും പട്ടാളവും പെട്ടെന്ന് ചെന്ന് ചാടിയത് ഒരു കയത്തിലാണ്. പണിയും തീർന്നു.' ഇതാണ് ഇവർ പറഞ്ഞതിന്റെ ചുരുക്കം. ഇതെല്ലാം കേൾക്കുന്ന മാത്രയിൽ തന്നെ, ബുദ്ധിയും സത്യാന്വേഷണവുമുള്ള ആളുകൾ തള്ളിക്കളയുന്നതാണ്. സമുദ്രത്തിൽ ഒട്ടും പരിചയമില്ലാത്ത ഫിർഔനും, പട്ടാളവും, അതിൽ കുണ്ടും കുഴിയും ഉണ്ടാകുമെന്ന് സംശയിക്കുകപോലും ചെയ്യാതെ, ഒന്നായി സമുദ്രത്തിൽ ഇറങ്ങുകയും, ഒന്നടങ്കം ഒരു കയത്തിൽ പോയി മറിയുകയും ചെയ്തുവെന്ന് പറയുവാൻ ഇവർക്ക് മാത്രമേ ധൈര്യം വരൂ. അൽപമെങ്കിലും സങ്കോചമുള്ളവർക്ക് ഇങ്ങിനെയെല്ലാം വാദിക്കുവാൻ മനസ്സ് സമ്മതിക്കുമെന്ന് തോന്നുന്നില്ല.

ഫിർഔനിന്റെ കൂട്ടരുടെ വരവിനെപ്പറ്റി അല്ലാഹു പറയുന്നതെന്താണ് എന്ന് നോക്കാം: 'ഫിർഔൻ അവന്റെ സൈന്യങ്ങളോടുകൂടി അവരെ പിൻതുടർന്ന് (فَأَتْبَعَهُمْ فِرْعَوْنُ بِجُنُودِهِ-طه: ٧٨) എന്നും, 'നിങ്ങൾ ഇസ്‌റാഈല്യർ- പിൻതുടരപ്പെടുന്നതാണ്' (إِنَّكُم مُّتَّبَعُونَ-الدخان) എന്നും മറ്റുമാണ് അല്ലാഹു പറയുന്നത്. അല്ലാതെ അവർ നേരെ അങ്ങ് സമുദ്രത്തിൽ ഇറങ്ങി എന്നോ, മറ്റൊരു കുറുക്കുവഴിക്ക് പോയി എന്നോ അല്ലല്ലോ. 'അവരെ പിൻതുടർന്നു' എന്ന വാക്കിന്റെ പ്രത്യക്ഷമായ താൽപര്യം.

അവർ പോയ അതേ വഴിയിലൂടെതന്നെ പോയി എന്നത്രെ. ഇതിന് വേറെ അർഥം അന്വേഷിക്കുവാൻ മുതിരുന്നത് സ്വന്തം താൽപര്യം സ്ഥാപിക്കുവാനുള്ള പാഴ്‌വേല മാത്രമായിരിക്കുന്നതാണ്.

ക്വുർആനെ ദുർവ്യാഖ്യാനം ചെയ്ത് സ്വന്തം ആശയങ്ങൾക്ക് ഒപ്പിക്കുന്നവരിൽ കാണപ്പെടുന്ന ഒരു പതിവാണ്: ക്വുർആനിൽ പ്രസ്താവിച്ച ഒരു വിഷയത്തെ സംബന്ധിച്ച് ജനങ്ങൾക്കിടയിൽ പ്രചരിച്ചുവന്നിട്ടുള്ള പല അന്ധവിശ്വാസങ്ങളും, കെട്ടുകഥകളും ഒരുമിച്ചുകൂട്ടിക്കൊണ്ട് ആദ്യം അതിനൊരു രൂപം സൃഷ്ടിച്ചുണ്ടാക്കുക, എന്നിട്ട്, കേട്ടമാത്രയിൽ തന്നെ വിശ്വാസയോഗ്യമല്ലെന്ന് തോന്നിപ്പോകുന്ന ആ രൂപത്തിന്റെ അടിസ്ഥാനത്തിൽ അതിനെ ഖണ്ഡിക്കുകയും ചെയ്യുക. ഈ അടവ്-മറ്റു പലേടത്തുമെന്നപോലെ-ഇവർ ഇവിടെയും പ്രയോഗിച്ചുകാണാം. അത്തരം അടിസ്ഥാനരഹിതമായ വശങ്ങളെപ്പറ്റി ചിലപ്പോൾ മുഫസ്സിറുകൾ വിമർശനം നടത്തിയിരിക്കുമല്ലോ. ആ വിമർശനങ്ങളെ ഇവർ തങ്ങൾക്കനുകൂലമായി ഉപയോഗപ്പെടുത്തുകയും, തങ്ങളുടെ ആശയത്തിൽ ആ മുഫസ്സിറുകളും തങ്ങളോട് തികച്ചും യോജിച്ചവരാണെന്ന് വരുത്തിത്തീർക്കുകയും ചെയ്യും. ഇമാം റാസീ (റ) യുടെ ചില പ്രസ്താവനകളെ ഉദ്ധരിച്ചുകൊണ്ട് ഈ കഥയിൽ ഇവർ നടത്തിയ ശ്രമം ഇതിന് ഒരു ഉദാഹരണമാണ്. ഇതിനെക്കുറിച്ചും നമുക്ക് അൽപമൊന്ന് ശ്രദ്ധകൊടുക്കാം:

ചെങ്കടൽ യാത്രയെക്കുറിച്ച് കഥകളിൽ വന്നിട്ടുള്ള ചില ഭാഗങ്ങളെ ഇമാം റാസീ (റ) ആദ്യം ഉദ്ധരിച്ചു. തുടർന്നുകൊണ്ട് അദ്ദേഹം അതിലെ ചില വശങ്ങളെക്കുറിച്ച് വിമർശനം നടത്തിയിട്ടുണ്ട്. അതിൽ അദ്ദേഹം പറയുന്നത് ഇങ്ങനെ സംഗ്രഹിക്കാം:

(1) മൂസാനബി വടികൊണ്ട് സമുദ്രത്തെ അടിച്ചപ്പോൾ 12 വഴികൾ ഉണ്ടായി; ഓരോന്നിനുമിടയിൽ വമ്പിച്ച മലപോലെ ജലഭിത്തികൾ ഉയർന്നുനിന്നിരുന്നു: ഇസ്റാഈല്യരുടെ ഓരോ ഗോത്രവും ഓരോന്നിൽകൂടി പ്രവേശിച്ചു; എന്നൊക്കെ കഥാവർത്തമാനങ്ങളിൽ വന്നിരിക്കുന്നു. ചിലർ പറയുന്നത് ഒരു വഴി മാത്രമേ ഉണ്ടായിരുന്നുള്ളൂ എന്നാകുന്നു. ആദ്യത്തെ അഭിപ്രായക്കാർക്കുള്ള തെളിവ് കഥകളിൽ വന്നിട്ടുള്ളതും, ക്വുർആനിൽ: فَكَانَ كُلُّ فِرْقٍ كَالطَّوْدِ الْعَظِيمِ (എല്ലാ പിളർപ്പും-വിഭാഗവും-വമ്പിച്ച മലന്തിണ്ണ പോലെ ആയി) എന്ന് പറഞ്ഞിട്ടുള്ളതുമാകുന്നു. ***(*)*** രണ്ടാം അഭിപ്രായക്കാർക്കുള്ള തെളിവ് فَاضْرِبْ لَهُمْ طَرِيقًا فِي الْبَحْرِ يَبَسًا (സമുദ്രത്തിൽ അവർക്ക് ഒരു ഉണങ്ങിയ വഴി ഏർപ്പെടുത്തിക്കൊടുക്കുക) എന്ന ആയത്തുമാകുന്നു.' ***(**)***

(2) 'മൂസാ (അ) ഇസ്റാഈല്യർക്ക് വഴി കാണിച്ചുകൊടുത്തപ്പോൾ, ഞങ്ങൾ തമ്മിൽതമ്മിൽ കാണത്തക്കവണ്ണം (ഓരോ വഴികളിൽനിന്ന് മറ്റേതിലേക്ക് കാണാവുന്ന) പഴുതുകൾ ഉണ്ടായിരിക്കണമെന്ന് അവർ ശഠിച്ചുനിന്നു എന്ന് ചില നിവേദനങ്ങളിൽ കാണുന്നു. ഇത് കുറേ വിദൂരമാണ്. കാരണം, അങ്ങേ അറ്റത്തെ ഭയമുള്ള ഈ അവസരത്തിൽ അത്തരം മരവിച്ച വാശിപിടിക്കുക എങ്ങനെയാണ്?'

---

***(*) 'എല്ലാ പിളർപ്പും' (كل فرق) എന്ന് പറയുമ്പോൾ പിളർപ്പ് രണ്ടെണ്ണം മാത്രമല്ല, അധികം ഉണ്ടായിരുന്നുവെന്നാണല്ലോ പ്രത്യക്ഷത്തിൽ തോന്നുക. ഇതുകൊണ്ടാണ് ഈ വാക്ക് അവർ തെളിവാക്കുന്നത്.***

***(**) വഴി ഒന്ന് മാത്രമാണെന്നാണ് ഈ വാക്യംകൊണ്ട് വരുന്നത്.***

(3) ഫിർഔൻ വലിയ ബുദ്ധിമാനും, തന്ത്രശാലിയുമായിരുന്ന സ്ഥിതിക്ക് എങ്ങനെയാണ്, ഈ നാശത്തിൽ ചെന്ന് ചാടുവാൻ മുതിരുന്നത്? സമുദ്രം പിളർന്നത് തന്റെ കൽപനയനുസരിച്ചല്ല (അതൊരു അമാനുഷിക ദൃഷ്ടാന്തമാണ്) എന്ന് അവന് അറിയുമല്ലോ! ഇതിന് രണ്ട് കാരണങ്ങൾ പറയാറുണ്ട്; ഒന്ന്; ജിബ്‌രീൽ (അ) ഒരു കുതിരപ്പുറത്തായിരുന്നു. (അദ്ദേഹം) ആദ്യം അതിൽ പ്രവേശിച്ചു. അപ്പോൾ ഫിർഔന്റെ കുതിര അതിനെ പിൻതുടർന്നു എന്നാകുന്നു. വേണമെങ്കിൽ, ഒരാൾക്ക് ഇങ്ങിനെയും പറയാം: 'ഇത് വിദൂരമാണ്. കാരണം: ഇത്തരം സന്ദർഭങ്ങളിൽ രാജാവ് പട്ടാളത്തിന്റെ മുമ്പിലായി പ്രവേശിക്കുക പ്രയാസമാണ്. അങ്ങിനെയാണെന്ന് വന്നാൽ തന്നെ, അപ്പോൾ ഫിർഔൻ (സ്വേച്ഛപ്രകാരമല്ലാതെ) നിർബന്ധിതനായി പ്രവേശിച്ചുവെന്നാണല്ലോ വരുക. അത് കൂടുതൽ ഭയമുളവാക്കുന്നതും, പ്രവേശനം നിറുത്തിവെക്കുവാൻ പ്രേരിപ്പിക്കുന്നതുമാണല്ലോ! മാത്രമല്ല, ജിബ്‌രീലിന് എന്താവശ്യമുണ്ട്, ഈ തന്ത്രം പ്രയോഗിക്കുവാൻ? അദ്ദേഹത്തിന് ആദ്യമേതന്നെ അവനെയും സൈന്യത്തെയും വെള്ളത്തിലേക്ക് പിടിച്ചെറിഞ്ഞുകളയാമല്ലോ!' എന്ന്. പക്ഷേ, (ന്യായം) പറയുവാൻ കൂടുതൽ തരപ്പെട്ടത് ഇപ്രകാരമാണ്: 'അവൻ തന്റെ മുന്നണി സൈന്യത്തോട് ആദ്യം പ്രവേശിക്കുവാൻ കൽപിച്ചു. അവർ വെള്ളത്തിലകപ്പെട്ടുപോകാതെ കണ്ടപ്പോൾ, തനിക്കും രക്ഷകിട്ടുമെന്ന് മിക്കവാറും ധരിച്ചു. അങ്ങനെ എല്ലാവരും സമുദ്രത്തിൽ പ്രവേശിച്ചുകഴിഞ്ഞപ്പോൾ അല്ലാഹു അവരെ മുക്കിക്കളഞ്ഞു.'

(4) 'ഫിർഔൻ വിശ്വസിച്ചുകളയുമെന്ന് കണ്ട് ജിബ്‌രീൽ, അവനെ വെള്ളത്തിലും ചെളിയിലും തട്ടിയിട്ടിരുന്നുവെന്ന് ഉദ്ധരിക്കപ്പെടുന്നത് ശരിയല്ല. കാരണം വിശ്വാസം സ്വീകരിക്കുന്നതിന് തടസ്സമുണ്ടാക്കുവാൻ മലക്കിനോ നബിക്കോ പാടില്ലാത്തതാകുന്നു.

(5) 'മൂസാ നബി സമുദ്രത്തോട്: 'നീ പിളരുക' എന്നും മറ്റും സംസാരിച്ചുവെന്നും, സമുദ്രം മറുപടി പറഞ്ഞുവെന്നും പറയപ്പെടുന്നത് (ശരിയാണെങ്കിൽ) നമ്മുടെ (അഹ്‌ലുസ്സുന്നത്തിന്റെ) പ്രമാണമനുസരിച്ച് അസംഭവ്യമൊന്നുമല്ല. കാരണം, നമ്മുടെ അടുക്കൽ ജീവൻ ഉണ്ടായിരിക്കുവാൻ ജഡകൂടം ഉണ്ടായിരിക്കണമെന്ന് നിബന്ധനയില്ല. 'മുഅ്തസില' കക്ഷിയുടെ അടുക്കൽ ആ സംസാരം യഥാർഥ സംസാരമായിരിക്കുകയില്ല-സാന്ദർഭികമായ വിവരണം മാത്രമായിരിക്കും'. [റാസിയുടെ വാക്യങ്ങൾ അവസാനിച്ചു. [اه ملخصا من ج ٦ ص ٦٠ من الرازى]

ഇമാം റാസി (റ) ഒന്നാമതായി ചെയ്തത്, സമുദ്രത്തിൽ തുറക്കപ്പെട്ട മാർഗം ഒന്നോ പന്ത്രണ്ടോ എന്ന അഭിപ്രായങ്ങൾ ഉദ്ധരിക്കുകയും, രണ്ടിനുമുള്ള തെളിവുകൾ ഉദ്ധരിക്കുകയും മാത്രമാണ്. ഇവിട രണ്ടിലൊന്ന് അദ്ദേഹം ബലപ്പെടുത്തിയിട്ടില്ല. എന്നാൽ, സൂ: ശുഅറാഉ് 63 ന്റെ വ്യാഖ്യാനത്തിൽ അദ്ദേഹം പറയുന്നു: 'മൂസാ നബിയോട് സമുദ്രത്തെ അടിക്കുവാൻ കൽപിച്ചപ്പോൾ അദ്ദേഹം അടിച്ചു; അപ്പോൾ അത് പിളർന്നു എന്നാണ് ആയത്തിന്റെ ഉദ്ദേശ്യമെന്നതിൽ സംശയമില്ല. കാരണം: ആ വാക്യത്തിൽനിന്ന് തന്നെ അത് അറിയപ്പെടുന്നു. എന്തുകൊണ്ടെന്നാൽ അടിക്കൽ കൂടാതെ പിളരുകയാണെങ്കിൽ, പിന്നെ അടിക്കുവാൻ (اضرب എന്ന്) കൽപിക്കുന്നത് നിരർഥമാണല്ലോ. മാത്രമല്ല, അദ്ദേഹത്തിന്റെ വടി മുഖാന്തരമുള്ള അമാനുഷിക കൃത്യങ്ങളിലൊന്നായിട്ടാണ് അല്ലാഹു അതിനെ നിശ്ചയിച്ചിട്ടുള്ളതും. മൂസാ നബിയുടെമേൽ കൂടുതൽ വലിയ അനുഗ്രഹമായിത്തീരുന്നതും അദ്ദേഹത്തിന്റെ മഹത്വം ജനങ്ങൾക്ക് മനസ്സിലാക്കുവാൻ കൂടുതൽ സാധ്യമാവുന്നതും അങ്ങിനെ വരുമ്പോഴാണ്.' (പിന്നീട്, സമുദ്രത്തെപ്പറ്റി പറഞ്ഞ ശേഷം അദ്ദേഹം തുടരുന്നു:) 'അങ്ങനെ, അദ്ദേഹത്തോട് : നിന്റെ വടി കൊണ്ട് അടി

ക്കുക എന്ന് പറയപ്പെട്ടു; അദ്ദേഹം അടിച്ചു; അത് പിളർന്നു; ഓരോ പിളർപ്പും വമ്പിച്ച മലപോലെ ആയി; അവരിൽ ഓരോ ഗോത്രത്തിനുമായി പന്ത്രണ്ട് മാർഗങ്ങളുണ്ടായി.' (പിന്നീട് ആ മാർഗങ്ങളെക്കുറിച്ച് വിസ്തരിച്ചശേഷം റാസി (റ) പറയുന്നു:-)

'ഇത് പല നിലക്കും അമാനുഷികം (معجزة) ആയിരുന്നു: (1) വെള്ളം അങ്ങിനെ പിളർന്നത്. (2) ഓരോ ഭാഗത്തും വെള്ളം കുന്നുകൂടി മലപോലെ നിന്നത്. (3) ഫിർഔനും കൂട്ടുകാർക്കും കാറ്റും ഇരുട്ടും അനുഭവപ്പെട്ടുവെന്ന് ചില രിവായത്തുകളിൽവ വന്നിട്ടുള്ളത് ശരിയാണെങ്കിൽ അത് മൂന്നാമത്തേതും. (4) ആ ഓരോ മാർഗങ്ങൾക്കിട യിലുള്ള ഭിത്തികളിൽ അതാത് വഴികളിൽ കൂടി പോകുന്നവർക്ക് പരസ്പരം കാണാമാ യിരുന്നവിധം പഴുതുകൾ ഉണ്ടായിരുന്നത്. (5) ഫിർഔനും കൂട്ടരും പ്രവേശിച്ചു കഴിയു വോളം സമുദ്രം അങ്ങിനെത്തന്നെ നിന്നത്.' اهـ الرازى ج ٦ ص ٣٧٣، و ٢٧٤

ഇത്രയും പറഞ്ഞതിൽനിന്ന് ഇമാം റാസിയുടെ അഭിപ്രായം എന്താണെന്ന് നല്ലപോലെ മനസ്സിലാക്കാം. പന്ത്രണ്ട് വഴികൾ സമുദ്രത്തിൽ തുറക്കപ്പെട്ടിരുന്നുവെന്നാണ് അദ്ദേഹ ത്തിന്റെ പക്ഷം. ഇതെല്ലാം പറഞ്ഞ റാസി (റ) പ്രസ്തുത സംഭവത്തെക്കുറിച്ച് അതൊരു സാധാരണ സംഭവം മാത്രമായിരുന്നുവെന്നും, ഫിർഔനും കൂട്ടരും അറിയാതെ കയ ത്തിൽ ചാടിയതാണെന്നും മറ്റും കരുതുമോ? ഒരിക്കലുമില്ല. ബുദ്ധിയുള്ളവർ ചിന്തിക്കുക!

2-ാമത്തെ വിമർശനംകൊണ്ട് റാസി ഉദ്ദേശിക്കുന്നത്, പന്ത്രണ്ട് മാർഗങ്ങളുണ്ടെന്ന് പറയപ്പെട്ടതിനെയോ, അതിൽ പഴുതുകൾ ഉണ്ട് എന്ന് പറയപ്പെട്ടതിനെയോ അല്ല. ഇസ്റാ ഈല്യർ വാശി പിടിച്ചുനിന്നുവെന്ന് പറഞ്ഞതിനെക്കുറിച്ച് മാത്രമാണ്. 3-ാമത്തെ വിമർശ നംകൊണ്ടുദ്ദേശ്യം, ഫിർഔൻ സമുദ്രത്തിൽ ഇറങ്ങുവാൻ മടിക്കുകയും, അവനെ ഇറ ക്കുവാനായി ജിബ്രീൽ കുതിരപ്പുറത്ത് മുന്നിൽ ഇറങ്ങുകയും ചെയ്തുവെന്നും, ആദ്യ മായി ഫിർഔനും, പിന്നെ പട്ടാളവും കടന്നു എന്നുമുള്ള പ്രസ്താവനകളെ ഖണ്ഡി ക്കലാകുന്നു. അല്ലാതെ, സമുദ്രം പിളർന്നുവെന്നതിനെ വിമർശിക്കുകയല്ല അതെന്ന് തീർച്ചയാണ്. മൂന്നാം വിമർശനത്തിന്റെ ഒടുവിൽ അദ്ദേഹം പറഞ്ഞ വാചകങ്ങൾ സൂക്ഷി ച്ചുനോക്കുക. 4-ാമത്തെയും, 5-ാമത്തെയും വിമർശനങ്ങളെക്കുറിച്ച് ഇവിടെ ഒന്നും പ്രസ്താവിക്കേണ്ടതില്ല. കാരണം, അവയിൽ സ്പർശിക്കപ്പെട്ട കാര്യങ്ങൾ രണ്ടും വെറും കഥയുടെ കൂട്ടത്തിലല്ലാതെ എണ്ണപ്പെടുവാൻ രേഖകളൊന്നുമില്ല.

3-ാം വിമർശനത്തിൽ റാസീ (റ) പ്രസ്താവിച്ച ചില ഭാഗങ്ങളെ ('ഇത്തരം സന്ദർഭ ങ്ങളിൽ രാജാവ് മുമ്പിലായിരിക്കും' എന്ന് തുടങ്ങി 'വെള്ളത്തിലേക്ക് പിടിച്ചെറിഞ്ഞുക ളയാമല്ലോ' എന്നത്വരെ) മാത്രം എടുത്തുദ്ധരിച്ചുകൊണ്ട് ഈ പുത്തൻ വ്യാഖ്യാനക്കാർ, ഇമാം റാസിയെയും തങ്ങളുടെ പക്ഷക്കാരനാക്കി ചിത്രീകരിക്കുവാൻ തുനിഞ്ഞത് തനി വഞ്ചനയാണെന്ന് സ്പഷ്ടമാകുന്നു. ഇമാം ബൈദ്വാവിയെ തങ്ങളുടെ പക്ഷത്താക്കു വാൻ ശ്രമിച്ചതിലും കടുത്ത കൃത്രിമമാണ് ഇമാം റാസിയെപ്പറ്റിയുള്ള ഇവരുടെ പ്രസ്താ വനകൾ. റാസിയെക്കുറിച്ച് പറഞ്ഞത്പോലെ തന്നെയായിരിക്കും, 'മറ്റുള്ള ഒരു വിഭാഗം മുഫസ്സിറുകളും' തങ്ങളുടെ അഭിപ്രായക്കാരുണ്ടെന്ന് വരുത്തുന്ന പ്രസ്താവനയുടെയും കഥ! സ്വന്തം താൽപര്യങ്ങളെ ന്യായീകരിക്കുന്നതിലും വേണ്ടേ അൽപമെങ്കിലും നീതി ന്യായം?!

മേൽ വിവരിച്ചതിൽ നിന്ന് യുക്തിവാദക്കാരുടെ പുത്തൻ ദുർവ്യാഖ്യാനങ്ങളോട് ക്വുർ ആൻ യോജിക്കുന്നില്ലെന്നും, അതിനാൽ തങ്ങളുടെ വാദങ്ങളും ആശയങ്ങളും ന്യായീ കരിക്കുവാൻ വേണ്ടി അവർ ക്വുർആനിനെ വളരെയധികം വളച്ചുതിരിച്ചു ദുർവ്യാഖ്യാനം

ചെയ്യുവാൻ ശ്രമിച്ചിട്ടുണ്ടെന്നും, ആ ശ്രമത്തിനിടയിൽ സത്യവും യുക്തിയും മറന്നുപോവുകയാണുണ്ടായിട്ടുള്ളതെന്നും വായനക്കാർ മനസ്സിലാക്കിയിരിക്കുമെന്ന് കരുതുന്നു.

മൂസാ നബിയും ഇസ്റാഈല്യരും സമുദ്രം കടന്ന സംഭവം കഴിഞ്ഞിട്ട് ആയിരക്കണക്കിന് കൊല്ലങ്ങളായി. ആ സംഭവത്തിൽ വല്ലവർക്കും വല്ല അഭിപ്രായ വ്യത്യാസവും ഉണ്ടെങ്കിൽ അതിനെപ്പറ്റി ഇത്രയൊക്കെ നിരൂപണം ചെയ്വാനെന്തുണ്ട്? എന്നിങ്ങിനെ വല്ലവർക്കും തോന്നുന്നപക്ഷം, അവരോട് പറയുവാനുള്ളത് ഇതാണ്: ഇത് വാസ്തവത്തിൽ ആ ഒരു കഥയെ ബാധിക്കുന്ന വിഷയമല്ല, ക്വുർആനെ അലങ്കോലപ്പെടുത്തി വ്യാഖ്യാനിക്കുകയും, അനിസ്ലാമികമായ ആശയങ്ങൾ ക്വുർആന്റെ പേരിൽ പ്രചരിപ്പിക്കുകയും ചെയ്യുന്ന വിഷയമാകകൊണ്ടാണ് ഇത്രയും പ്രസ്താവിക്കേണ്ടി വന്നത്.

അല്ലാഹുവേ! നീ ഞങ്ങൾക്ക് സൻമാർഗം കാണിച്ചു തന്നിട്ടുള്ളതിനുശേഷം ഞങ്ങൾ വഴിതെറ്റിപ്പോകുവാൻ ഇടവരുത്തരുതേ! നിന്റെ പക്കൽനിന്ന് ഞങ്ങൾക്ക് കാരുണ്യം പ്രദാനം ചെയ്യേണമേ. നീയാണ് വളരെ അധികം ദാനം ചെയ്യുന്നവൻ. ഞങ്ങളുടെ രക്ഷിതാവേ! ഞങ്ങൾക്കും, സത്യവിശ്വാസത്തിൽ ഞങ്ങളെ മുൻകടന്നവർക്കും നീ പൊറുത്തു തരേണമേ! ഞങ്ങളുടെ ഹൃദയങ്ങളിൽ, സത്യവിശ്വാസം സ്വീകരിച്ചിട്ടുള്ളവരോട് യാതൊരു വെറുപ്പും അസൂയയും അനിഷ്ടവും ഉണ്ടാക്കരുതേ! നീ വളരെ ദയാലുവും കരുണാനിധിയുമാകുന്നു.

ربنا لا تزغ قلوبنا بعد اذ هديتنا ـ الخ . ربنا اغفر لنا ولاخواننا الذين سبقونا بالا يمان ـ الخ ،آمين

سورة الانبياء

# 20. സൂറതുൽ അൻബിയാഅ്

മക്കയിൽ അവതരിച്ചത് - വചനങ്ങൾ 112 - വിഭാഗം (റുകൂഉ്) 7

## ജുസ്ഉ് - 17

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

ٱقۡتَرَبَ لِلنَّاسِ حِسَابُهُمۡ وَهُمۡ فِي غَفۡلَةٖ مُّعۡرِضُونَ ۝١

**﴾1﴿ ജനങ്ങൾക്ക് അവരുടെ വിചാരണ ആസന്നമായിരിക്കുന്നു; അവരാകട്ടെ, അശ്രദ്ധയിലായുംകൊണ്ട് തിരിഞ്ഞുകളയുന്നവരുമാകുന്നു!**

---

﴾1﴿ ٱقۡتَرَبَ ആസന്നമായി, അടുത്തുവന്നു لِلنَّاسِ മനുഷ്യർക്ക് حِسَابُهُمۡ അവരുടെ വിചാരണ وَهُمۡ അവരോ, അവരാകട്ടെ فِي غَفۡلَةٖ അശ്രദ്ധയിലായിക്കൊണ്ട് (ബോധരഹിതരായി) مُّعۡرِضُونَ തിരിഞ്ഞുകളയുന്നവരാകുന്നു, അവഗണിക്കുന്നവരാകുന്നു

---

മനുഷ്യൻ അവന്റെ ആയുഷ്ക്കാലത്തിൽ ചെയ്തുപോയിട്ടുള്ള സകല കൃത്യങ്ങളെക്കുറിച്ചും സവിസ്തരം വിചാരണ ചെയ്യപ്പെടുന്ന ഒരു ദിവസമുണ്ട്; അത് അധികമൊന്നും വിദൂരമല്ല; എപ്പോഴാണത് സംഭവിക്കുകയെന്ന് അല്ലാഹുവിനല്ലാതെ മറ്റാർക്കും അറിയുകയില്ല; ലോകസ്രഷ്ടാവും, സകല രഹസ്യങ്ങളും അറിയുന്നവനുമായ അല്ലാഹുവായിരിക്കും അന്ന് വിചാരണ നടത്തുന്നതും, വിധി കൽപിക്കുന്നതും; ഈ വിചാരണാഫലത്തെ ആശ്രയിച്ചായിരിക്കും മനുഷ്യന്റെ കാലാകാല സുഖദുഃഖങ്ങൾ കണക്കാക്കപ്പെടുന്നത്. നബിﷺ ഇപ്രകാരം പറഞ്ഞതായി തിർമദി (റ) നിവേദനം ചെയ്യുന്നു:-

لاتزول قدما عبد حتى يسأل عن عمره فيما افناه وعن علمه فيما فعل به وعن ماله من اين اكتسبه وفيماانفقه وعن جسمه فيماابلاه – الترمذى عن ابى برزة رض

(സാരം : ഏതൊരു അടിയാനോടും തന്നെ, ഖിയാമത്ത്നാളിൽ, അവന്റെ ആയു

ഷ്ക്കാലം എന്തിൽ ചിലവഴിച്ചുവെന്നും, അവന്റെ അറിവുകൊണ്ട് എന്ത് പ്രവർത്തിച്ചു വെന്നും, അവന്റെ ധനം എവിടെ നിന്ന് സമ്പാദിച്ചുവെന്നും, അത് എന്തിൽ ചിലവാക്കി യെന്നും, അവന്റെ ശരീരം എന്തിൽ വിനിയോഗിച്ചുവെന്നും ചോദിച്ചല്ലാതെ, അവന്റെ കാലുകൾ- വിചാരണാനിലയത്തിൽനിന്ന്- നീങ്ങുന്നതല്ല.) മറ്റൊരു ഹദീഥിൽ നബി ﷺ പറയുന്നു:

**ما منكم من احد الا سيكلمه ربه ليس بينه وبينه ترجمان فينظر ايمن منه فلا يرى الا ما قدم وينظر اشأم منه فلايرى الا ما قدم وينطر بين يديه فلايرى الاالنار تلقآء وجهه فاتقوا النار ولوبشق تمرة ـ متفق عليه**

(സാരം: നിങ്ങളിൽ ഒരാളോടും തന്നെ അല്ലാഹു സംസാരിക്കാതിരിക്കുകയില്ല; അവനും അല്ലാഹുവിന്നുമിടയിൽ യാതൊരു മദ്ധ്യഭാഷകനും ഉണ്ടായിരിക്കുകയില്ല. അപ്പോൾ അവൻ വലത്തോട്ട് നോക്കും: താൻ മുമ്പ് ചെയ്തുവെച്ച കർമമല്ലാതെ കാണു കയില്ല. ഇടത്തോട്ടും നോക്കും: അപ്പോഴും മുമ്പ് ചെയ്തതല്ലാതെ കാണുകയില്ല. മുമ്പോട്ട് നോക്കും: അപ്പോൾ മുഖത്തിനുനേരെ നരകമല്ലാതെ കാണുന്നതല്ല. അതുകൊണ്ട് ഒരു കാരക്കപ്പൊളി കൊണ്ടെങ്കിലും-കഴിവുപോലെ-നിങ്ങൾ നരകത്തെ സൂക്ഷിച്ചുകൊള്ളു വിൻ (ബു:മു.) ഇത്രയും ഗൗരവമേറിയ ഈ ദിവസത്തെ നേരിടേണ്ടതുണ്ടെന്ന ബോധ മില്ലാതെ-അല്ലെങ്കിൽ വിശ്വാസമില്ലാതെ-അവഗണിച്ചു കളയുന്നതെത്രമാത്രം ഭയങ്കരം!

ഹദീഥിൽ പ്രസ്താവിച്ച ഈ വിചാരണ, മരണാനന്തരം പരലോകത്ത് വെച്ച് എല്ലാ വരും നേരിടേണ്ടിവരുന്ന ആ മഹാസംഭവത്തെക്കുറിച്ചാണെന്ന് സ്പഷ്ടമാകുന്നു. എന്നാൽ ഈ ആയത്തിൽ പ്രസ്താവിച്ച വിചാരണകൊണ്ട് ഉദ്ദേശ്യം-ചില മഹാന്മാ രായ ക്വുർആൻ വ്യാഖ്യാതാക്കൾ വ്യാഖ്യാനിച്ചതുപോലെ-മറ്റൊരു വിചാരണ ആയി രിക്കുന്നതിനും വിരോധമില്ല. അതായത്: സത്യവിശ്വാസികൾക്കും, സത്യനിഷേധി കൾക്കുമിടയിലുള്ള ഖണ്ഡിതമായ ഒരു തീരുമാനം അടുത്തുതന്നെ-ഈ വചനം അവ തരിപ്പിച്ചത് മുതൽ വിദൂരമല്ലാത്ത ഒരു സമയത്തുതന്നെ ഉണ്ടാകേണ്ടത് ആവശ്യമായി രുന്നു. ഈ സൂറത്തിന്റെ അന്ത്യത്തിലും, മധ്യത്തിലുമുള്ളതുപോലെ, ആരംഭത്തിലും അതിനെക്കുറിച്ചുള്ള ഒരു താക്കീതായിരിക്കാം ഈ ഒന്നാമത്തെ വചനം. അതെ, ആ വിചാരണയുടെ അവസരം അടുത്ത് തന്നെ സംഭവിക്കുകയും ചെയ്തു. ഈ സൂറത്ത് അവതരിച്ചത് മുതൽ അധികം താമസിയാതെ, മുസ്ലിംകൾ മദീനയിലേക്ക് ഹിജ്റ പോയി. അതോടെ സത്യപ്രബോധനത്തിന്റെ വിജയവും, പുരോഗതിയും സാക്ഷാൽകൃ തമായി. അതോടൊപ്പം സത്യനിഷേധികളുടെ പരാജയവും, അധോഗതിയും ആരംഭിച്ചു. ഏറെത്താമസിയാതെ, അത് പരിപൂർണമാകുകയും ചെയ്തു. മക്കീ കാലഘട്ടത്തിന്റെ അന്ത്യാവസരങ്ങളിലാണ് ഈ സൂറത്ത് അവതരിച്ചതെന്ന വസ്തുത ഇവിടെ സ്മര ണീയമാകുന്നു.

مَا يَأْتِيهِم مِّن ذِكْرٍ مِّن رَّبِّهِم مُّحْدَثٍ إِلَّا ٱسْتَمَعُوهُ وَهُمْ يَلْعَبُونَ ﴿٢﴾

**﴾2﴿ തങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് പുതുതായി നൽകപ്പെടുന്ന ഏതൊരു ഉൽബോധനവും-അവർ കളിച്ചുംകൊണ്ട് അത് കേൾക്കുന്ന നിലയിലല്ലാതെ-അവർക്ക് വരുന്നില്ല.**

لَاهِيَةً قُلُوبُهُمْ ۗ وَأَسَرُّوا۟ ٱلنَّجْوَى ٱلَّذِينَ ظَلَمُوا۟ هَلْ هَـٰذَآ إِلَّا بَشَرٌ مِّثْلُكُمْ ۖ أَفَتَأْتُونَ ٱلسِّحْرَ وَأَنتُمْ تُبْصِرُونَ ﴿٣﴾

《3》 അവരുടെ ഹൃദയങ്ങൾ (അതിനെക്കുറിച്ച്) ബോധരഹിതമായിക്കൊണ്ട്. അവർ-അക്രമം പ്രവർത്തിച്ചവർ-പതുക്കെ ഗൂഢഭാഷണം നടത്തുന്നു:

'ഇവൻ [മുഹമ്മദ്] നിങ്ങളെപ്പോലെയുള്ള ഒരു മനുഷ്യനല്ലാതെ, (മറ്റു വല്ലതും) ആണോ? എന്നിരിക്കെ, നിങ്ങൾ കണ്ടുംകൊണ്ട് തന്നെ (ആ) ജാലത്തിങ്കൽ ചെല്ലുകയാണോ?!'

قَالَ رَبِّى يَعْلَمُ ٱلْقَوْلَ فِى ٱلسَّمَآءِ وَٱلْأَرْضِ ۖ وَهُوَ ٱلسَّمِيعُ ٱلْعَلِيمُ ﴿٤﴾

《4》 അദ്ദേഹം [നബി] പറഞ്ഞു: 'എന്റെ രക്ഷിതാവ് ആകാശത്തും ഭൂമിയിലും വെച്ച് പറയുന്നത് അറിയുന്നു, അവൻ (എല്ലാം) കേൾക്കുന്നവനും അറിയുന്നവനുമത്രെ.'

بَلْ قَالُوٓا۟ أَضْغَـٰثُ أَحْلَـٰمٍۭ بَلِ ٱفْتَرَىٰهُ بَلْ هُوَ شَاعِرٌ فَلْيَأْتِنَا بِـَٔايَةٍ كَمَآ أُرْسِلَ ٱلْأَوَّلُونَ ﴿٥﴾

《5》 എന്നല്ല, അവർ [ആ അക്രമികൾ] പറയുന്നു: 'ദുഃസ്വപ്നവാർത്തകളത്രെ [മുഹമ്മദ് പറയുന്നത്]; അതല്ല, അവൻ അത് കെട്ടിച്ചമച്ചിരിക്കുകയാണ്; അത്രയുമല്ല, അവൻ ഒരു കവിയാണ്; എന്നാൽ, (ഇവൻ പ്രവാചകനാണെങ്കിൽ) മുൻ പ്രവാചകന്മാർ അയക്കപ്പെട്ടിരുന്നത് പോലെ, ഇവൻ നമുക്കൊരു ദൃഷ്ടാന്തം കൊണ്ടുവരട്ടെ!' (എന്നൊക്കെ)

مَآ ءَامَنَتْ قَبْلَهُم مِّن قَرْيَةٍ أَهْلَكْنَـٰهَآ ۖ أَفَهُمْ يُؤْمِنُونَ ﴿٦﴾

《6》 ഇവരുടെ മുമ്പ് നാം നശിപ്പിച്ച ഒരു നാടും [നാട്ടുകാരും] വിശ്വസിക്കുകയുണ്ടായിട്ടില്ല; എന്നിരിക്കെ, ഇവരുണ്ടോ വിശ്വസിക്കുന്നു?!

---

《2》 مَا يَأْتِيهِم അവർക്ക് വരുന്നില്ല مِّن ذِكْرٍ ഒരുൽബോധനവും, ഉപദേശവും مِّن رَّبِّهِم അവരുടെ രക്ഷിതാവിൽനിന്ന് مُّحْدَثٍ പുതുതായി നൽകപ്പെടുന്ന إِلَّا ٱسْتَمَعُوهُ അതിനെ അവർ കേട്ടുകൊണ്ടല്ലാതെ, ചെവികൊടുത്തല്ലാതെ وَهُمْ يَلْعَبُونَ അവർ കളിച്ചുകൊണ്ടിരിക്കുന്ന നിലയിൽ 《3》 لَاهِيَةً അശ്രദ്ധയിലായിക്കൊണ്ട് قُلُوبُهُمْ അവരുടെ ഹൃദയ

ങ്ങൾ وَأَسَرُّوا അവർ പതുക്കെപ്പറയുന്നു النَّجْوَى ഗൂഢഭാഷണം സ്വകാര്യ സംസാരം, ഗൂഢാലോചന الَّذِينَ ظَلَمُوا അക്രമം പ്രവർത്തിച്ചവർ هَلْ هَذَا ഇവനാണോ إِلَّا بَشَرٌ ഒരു മനുഷ്യനല്ലാതെ (വല്ലതും) مِثْلُكُمْ നിങ്ങളെപ്പോലെയുള്ള أَفَتَأْتُونَ എന്നിരിക്കെ നിങ്ങൾ ചെല്ലുകയാണോ السِّحْرَ ജാലത്തിങ്കൽ, ജാലവിദ്യയിലേക്ക് وَأَنتُمْ تُبْصِرُونَ നിങ്ങൾ കണ്ടുകൊണ്ട് തന്നെ, നിങ്ങളാകട്ടെ കാണുകയും ചെയ്യുന്നു ﴾4﴿ قَالَ അദ്ദേഹം പറഞ്ഞു رَبِّي يَعْلَمُ എന്റെ രക്ഷിതാവ് അറിയും الْقَوْلَ പറയുന്നത്, വാക്ക് فِي السَّمَاءِ ആകാശത്തുവെച്ചും وَالْأَرْضِ ഭൂമിയിലും وَهُوَ അവൻ, അവനാകട്ടെ السَّمِيعُ കേൾക്കുന്നവനാണ് الْعَلِيمُ അറിയുന്നവനാണ് ﴾5﴿ بَلْ പക്ഷേ, എന്നാൽ, എന്നല്ല, അത്രയുമല്ല قَالُوا അവർ പറയുന്നു أَضْغَاثُ أَحْلَامٍ ദുഃസ്വപ്നങ്ങളാണ് بَلِ افْتَرَاهُ അതല്ല അവൻ അത് കെട്ടിച്ചമച്ചതാണ്, കെട്ടിയുണ്ടാക്കിയിരിക്കുകയാണ് بَلْ هُوَ അതുമല്ല അവൻ شَاعِرٌ ഒരു കവിയാണ് فَلْيَأْتِنَا എന്നാലവൻ നമുക്ക് കൊണ്ടുവരട്ടെ بِآيَةٍ ഒരു ദൃഷ്ടാന്തത്തെ كَمَا أُرْسِلَ (റസൂലായി) അയക്കപ്പെട്ടതുപോലെ الْأَوَّلُونَ പൂർവ്വന്മാർ (മുൻ പ്രവാചകൻമാർ) ﴾6﴿ مَا آمَنَتْ വിശ്വസിച്ചിട്ടില്ല قَبْلَهُمْ ഇവരുടെ മുമ്പ് مِنْ قَرْيَةٍ ഒരു നാടും, ഒരു രാജ്യവും (ഒരു നാട്ടുകാരും) أَهْلَكْنَاهَا നാം അതിനെ നശിപ്പിച്ചിരിക്കുന്നു (അങ്ങിനെയുള്ള), നാം നശിപ്പിച്ച أَفَهُمْ എന്നിരിക്കെ ഇവരോ, ഇവരുണ്ടോ يُؤْمِنُونَ വിശ്വസിക്കുന്നു

---

അവിശ്വാസികളുടെ ചില ദുഃസമ്പ്രദായങ്ങളാണ്, നാം ഇവിടെ കാണുന്നത്. അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുന്ന സന്ദേശങ്ങളിലേക്ക് അവർ ചെവികൊടുക്കുന്നില്ല. മാത്രമല്ല, അവർ തനി പരിഹാസത്തിലും, വിളയാട്ടത്തിലും മുഴുകിയിരിക്കുകയുമാകുന്നു. നബിﷺയെപ്പറ്റി എന്തെല്ലാം കള്ളപ്രചാരണങ്ങളാണ് നടത്തേണ്ടതെന്ന് അവർ ചിലപ്പോൾ ഗൂഢാലോചന നടത്തുന്നു; അങ്ങനെ പല അപവാദങ്ങളും പുറപ്പെടുവിക്കുന്നു. തങ്ങളുടെ നിഷേധത്തിനും, പരിഹാസത്തിനും ആ അപവാദങ്ങളെ അടിസ്ഥാനമാക്കുകയും ചെയ്യും. 'മുഹമ്മദ് നമ്മെപ്പോലെയുള്ള ഒരു മനുഷ്യനാണല്ലോ, പിന്നെ എങ്ങിനെയാണവൻ ദൈവദൂതനാവുക? ദൈവദൂതനാണെങ്കിൽ അവൻ ഒരു മലക്കായിരിക്കേണ്ടതല്ലേ?' എന്നിങ്ങിനെ ജൽപിക്കും. 'പ്രവാചകനല്ലെങ്കിൽ പിന്നെ ആരാണ്?' ഇതാണ് അടുത്ത പ്രശ്നം. വ്യാജ പ്രസ്താവനകൾക്ക് സ്ഥിരതയുണ്ടാവുകയില്ലല്ലോ. ഒരിക്കൽ ജാലവിദ്യക്കാരനാണെന്ന് പറയും; വേറൊരിക്കൽ ദുഃസ്വപ്നങ്ങൾ കണ്ടു എന്തൊക്കെയോ പറയുകയാണെന്ന് വാദിക്കും. മറ്റൊരിക്കൽ അവൻ ഒരു കവിയാണെന്നും, പിന്നീടൊരിക്കൽ അവൻ കള്ളം കെട്ടിപ്പറയുകയാണെന്നും, അങ്ങിനെ ഓരോരിക്കൽ ഓരോന്നായി പലതും പറഞ്ഞുപരത്തും. ചില അവസരങ്ങളിൽ, മുൻകഴിഞ്ഞ നബിമാരുടെ കൈക്ക് വെളിപ്പെട്ടിരുന്ന ദൃഷ്ടാന്തങ്ങൾപോലെയുള്ള ഒരു ദൃഷ്ടാന്തം കാട്ടിക്കൊടുക്കുവാൻ നബിﷺയെ അവർ വെല്ലുവിളിക്കുകയും ചെയ്യും.

ദൃഷ്ടാന്തം കൊണ്ടുവരാനുള്ള വെല്ലുവിളിയെപ്പറ്റി സൂറ: ത്വാഹയിലെ 133- ാം വചനത്തിലും, അതിന്റെ വ്യാഖ്യാനത്തിലും മറ്റും പ്രസ്താവിച്ച സംഗതികൾ ഇവിടെ സ്മർത്തവ്യമാകുന്നു. ഈ വെല്ലുവിളിയെ നേരിടാതിരിക്കുവാനുള്ള ഒരു പ്രധാന കാരണം കൂടി ഇവിടെ ചൂണ്ടിക്കാണിക്കപ്പെടുന്നു: മുൻകഴിഞ്ഞ പല സമുദായങ്ങളും അവരുടെ നബിമാരോട് ഇത് പോലെ ദൃഷ്ടാന്തങ്ങൾക്ക് ആഹ്വാനം നൽകുകയും,

ആവശ്യപ്പെട്ട ദൃഷ്ടാന്തങ്ങൾ കണ്ടാൽ വിശ്വസിച്ചുകൊള്ളാമെന്നും ഏൽക്കുകയും ചെയ്തിട്ടുണ്ട്. പക്ഷേ, ദൃഷ്ടാന്തങ്ങൾ വെളിപ്പെട്ടപ്പോൾ, അവരത് നിഷേധിക്കുകയും, അങ്ങനെ അവർ ആകമാനം നശിപ്പിക്കപ്പെടുവാൻ കാരണമാകുകയുമാണ് ഉണ്ടായത്. അതിൽനിന്ന് വ്യത്യസ്തമായ ഒരു നില ഇവരിൽനിന്നും പ്രതീക്ഷിക്കുവാനില്ല. ഈ വസ്തുതയാണ് 6-ാം വചനം വെളിപ്പെടുത്തുന്നത്.

റസൂലുകൾ മലക്കുകളായിരിക്കുമെന്നും, നബി ﷺ ഒരു മനുഷ്യനായതുകൊണ്ട് പ്രവാചകനായിരിക്കുവാൻ നിവൃത്തിയില്ലെന്നുമുള്ള അവരുടെ ജൽപനങ്ങൾ നിരർഥവും, വാസ്തവവിരുദ്ധവുമാണെന്ന് അടുത്ത വചനത്തിൽ ചൂണ്ടിക്കാട്ടുന്നു.

وَمَآ أَرۡسَلۡنَا قَبۡلَكَ إِلَّا رِجَالٗا نُّوحِيٓ إِلَيۡهِمۡۖ فَسۡـَٔلُوٓاْ أَهۡلَ ٱلذِّكۡرِ إِن كُنتُمۡ لَا تَعۡلَمُونَ ﴿٧﴾

**《7》 (നബിയേ) പുരുഷൻമാരെയല്ലാതെ നിന്റെ മുമ്പ് നാം അയച്ചിട്ടില്ല; അവർക്ക് നാം 'വഹ്‌യ്' [ബോധനം] നൽകുന്നു. (ഇതാണവരുടെ പ്രത്യേകത). (അവിശ്വാസികളേ!) നിങ്ങൾ അറിയാത്തവരാകുന്നുവെങ്കിൽ വേദക്കാരോട് ചോദിച്ചുകൊള്ളുവിൻ.**

وَمَا جَعَلۡنَٰهُمۡ جَسَدٗا لَّا يَأۡكُلُونَ ٱلطَّعَامَ وَمَا كَانُواْ خَٰلِدِينَ ﴿٨﴾

**《8》 നാം അവരെ, ഭക്ഷണം കഴിക്കാത്ത ശരീരങ്ങളാക്കിയിട്ടുമില്ല; അവർ നിത്യജീവികളായിരുന്നതുമില്ല.**

ثُمَّ صَدَقۡنَٰهُمُ ٱلۡوَعۡدَ فَأَنجَيۡنَٰهُمۡ وَمَن نَّشَآءُ وَأَهۡلَكۡنَا ٱلۡمُسۡرِفِينَ ﴿٩﴾

**《9》 പിന്നെ അവർക്ക് നാം വാഗ്ദാനം സത്യമാക്കിക്കൊടുത്തു; അങ്ങനെ, അവരെയും, (അവരോടൊപ്പം) നാം ഉദ്ദേശിക്കുന്നവരെയും നാം രക്ഷപ്പെടുത്തുകയും, അതിര് വിട്ടു പ്രവർത്തിച്ചവരെ നശിപ്പിക്കുകയും ചെയ്തു!**

لَقَدۡ أَنزَلۡنَآ إِلَيۡكُمۡ كِتَٰبٗا فِيهِ ذِكۡرُكُمۡۚ أَفَلَا تَعۡقِلُونَ ﴿١٠﴾

**《10》 തീർച്ചയായും, നാം നിങ്ങൾക്ക് ഒരു വേദഗ്രന്ഥം അവതരിപ്പിച്ചുതന്നിരിക്കുന്നു; നിങ്ങൾക്കുള്ള ഉപദേശം അതിലുണ്ട്. ഇനിയും നിങ്ങൾ മനസ്സിലാക്കുന്നില്ലേ?!**

---

《7》 وَمَاأَرۡسَلۡنَا നാം അയച്ചിട്ടില്ല, റസൂലാക്കിയിട്ടില്ല قَبۡلَكَ നിനക്ക് മുമ്പ് إِلا رِجَالا പുരുഷന്മാരെയല്ലാതെ نُوحِي നാം വഹ്‌യ് (ബോധനം) നൽകുന്നു إِلَيۡهِمۡ അവർക്ക് فَاسۡأَلُوا

നിങ്ങൾ ചോദിച്ചു നോക്കുവിൻ أَهْلَ الذِّكْرِ ബോധനത്തിന്റെ ആൾക്കാരോട്, വേദക്കാരോട് إِن كُنتُمْ നിങ്ങൾ ആണെങ്കിൽ لَا تَعْلَمُونَ നിങ്ങൾ അറിയാതെ ﴾8﴿ وَمَا جَعَلْنَاهُمْ അവരെ നാം ആക്കിയിട്ടില്ല جَسَدًا ശരീരം لَّا يَأْكُلُونَ തിന്നാത്ത (കഴിക്കാത്ത) الطَّعَامَ ഭക്ഷണം وَمَا كَانُوا അവർ ആയിരുന്നതുമില്ല خَالِدِينَ നിത്യജീവികൾ, അമൃത്യർ, മരിക്കാത്തവർ ﴾9﴿ ثُمَّ പിന്നെ, പിന്നീട് صَدَقْنَاهُمُ നാം അവർക്ക് സത്യമാക്കി, സത്യമായി പ്പുലർത്തി الْوَعْدَ വാഗ്ദാനം, നിശ്ചയം فَأَنجَيْنَاهُمْ അങ്ങനെ അവരെ നാം രക്ഷപ്പെടുത്തി وَمَن نَّشَاءُ നാം ഉദ്ദേശിക്കുന്നവരെയും وَأَهْلَكْنَا നാം നശിപ്പിക്കുകയും ചെയ്തു الْمُسْرِفِينَ അതിരുകവിഞ്ഞവരെ, അതിരുവിട്ടു പ്രവർത്തിച്ചവരെ ﴾10﴿ لَقَدْ أَنزَلْنَا തീർച്ചയായും നാം ഇറക്കിയിട്ടുണ്ട് إِلَيْكُمْ നിങ്ങൾക്ക് كِتَابًا ഒരു (വേദ) ഗ്രന്ഥം فِيهِ അതിലുണ്ട് ذِكْرُكُمْ നിങ്ങൾക്കുള്ള ഉപദേശം, ഉൽബോധനം أَفَلَا تَعْقِلُونَ എന്നിട്ട് നിങ്ങൾ മനസ്സിലാക്കുന്നില്ലേ, ബുദ്ധികൊടുത്തു ഗ്രഹിക്കുന്നില്ലേ

---

മുമ്പ് വഹ്‌യ് നൽകപ്പെട്ടുകൊണ്ട് റസൂലുകളായി നിയോഗിക്കപ്പെട്ടിട്ടുള്ള എല്ലാ പ്രവാചകന്മാരും മനുഷ്യരായിരുന്നു; പുരുഷന്മാരായിരുന്നു. ആരും മലക്കുകളായിരുന്നില്ല; സ്ത്രീകളുമായിരുന്നില്ല. മനുഷ്യസഹജമായ ഭക്ഷണം മുതലായ ആവശ്യങ്ങളും, മരണവും, അവരെയും ബാധിച്ചിരുന്നു. മറ്റുള്ളവരെപ്പോലെ ഭാര്യാമക്കളും അവർക്കുണ്ടായിരുന്നു. (13:38) എന്നിരിക്കെ, മനുഷ്യനായത്കൊണ്ട് റസൂലല്ലെന്ന് വാദിക്കുന്നതിൽ എന്തർഥമാണുള്ളത്?! വേദഗ്രന്ഥവുമായി പരിചയമില്ലാത്തവരാണെന്ന കാരണത്താൽ, ഒരു പക്ഷേ ഈ വസ്തുത അവർക്ക് അറിയുകയില്ലെങ്കിൽ, അതിനെപ്പറ്റി വേദക്കാരോട് (ജൂതരോടും ക്രിസ്ത്യാനികളോടും) ചോദിച്ചറിയാവുന്നതുമാണ്. മനുഷ്യവർഗത്തെ ഉപദേശിക്കുവാൻ നിയോഗിക്കപ്പെടുന്ന ആൾ മനുഷ്യനല്ലാതിരിക്കുന്നപക്ഷം, അത് അപ്രായോഗികവും, കൂടുതൽ സംശയത്തിന് ഇടയാക്കുന്നതുമായിരിക്കും. കാരണം: അദ്ദേഹം സാക്ഷാൽ മലക്കിന്റെ പ്രകൃതിയോട് കൂടിയാണ് പ്രത്യക്ഷപ്പെടുന്നതെങ്കിൽ, മനുഷ്യർക്ക് അദ്ദേഹവുമായി ഇടപെടുവാനും, സമ്പർക്കം പുലർത്തുവാനും സാധ്യമാകുന്നതല്ല. ഇനി മനുഷ്യരൂപത്തിലാണെങ്കിലോ, പഴയ സംശയം വീണ്ടും ഉളവായിക്കൊണ്ടിരിക്കുകയും ചെയ്യും. അതുകൊണ്ടാണ് അല്ലാഹു പറഞ്ഞത്:

وَلَوْ جَعَلْنَاهُ مَلَكًا لَّجَعَلْنَاهُ رَجُلًا وَلَلَبَسْنَا عَلَيْهِم مَّا يَلْبِسُونَ - الانعام: ٩

(സാരം: നാം അദ്ദേഹത്തെ-റസൂലിനെ-ഒരു മലക്കാക്കുന്നപക്ഷം, അതൊരു പുരുഷനാക്കേണ്ടിവരികയും, അവർ സംശയപ്പെടുന്ന അതേ സംശയത്തിൽ അവരെ ആക്കുകയുമായിരിക്കും ഉണ്ടാകുക.) റസൂലുകളെ 'പുരുഷൻമാരാ' (رِجَالًا) ക്കുക എന്ന് പറഞ്ഞതിൽ, അവർ സ്ത്രീകളും ആയിരിക്കുകയില്ലെന്ന് കൂടി ഉൾക്കൊള്ളുന്നു.

9-ാം വചനം അവിശ്വാസികൾക്ക് ഒരു താക്കീതാകുന്നു. അങ്ങിനെ മനുഷ്യരായി നിയോഗിക്കപ്പെട്ടിരുന്ന ആ ദൂതൻമാരെ നിഷേധിച്ചവരെ നാം നശിപ്പിച്ചിട്ടുണ്ട്; ദൂതൻമാരെയും സത്യവിശ്വാസികളെയും രക്ഷപ്പെടുത്തുകയും ചെയ്തിട്ടുണ്ട്; നിങ്ങൾക്കും ഇത് പാഠമായിരിക്കട്ടെ; വൃഥാ കുതർക്കത്തിന് മിനക്കെടരുത്! എന്ന് സാരം. അല്ലാഹു തുടർന്നു പറയുന്നു:-

## വിഭാഗം - 2

وَكَمْ قَصَمْنَا مِن قَرْيَةٍ كَانَتْ ظَالِمَةً وَأَنشَأْنَا بَعْدَهَا قَوْمًا ءَاخَرِينَ ﴿١١﴾

﴾11﴿ അക്രമം പ്രവർത്തിച്ചിരുന്ന എത്രയോ നാടുകളെ [നാട്ടുകാരെ] നാം ഉൻമൂലനം ചെയ്യുകയും, അവരുടെ (നാശത്തിന്) ശേഷം വേറെ ജനങ്ങളെ നാം ഉണ്ടാക്കുകയും ചെയ്തിരിക്കുന്നു!

فَلَمَّآ أَحَسُّوا۟ بَأْسَنَآ إِذَا هُم مِّنْهَا يَرْكُضُونَ ﴿١٢﴾

﴾12﴿ അങ്ങനെ, നമ്മുടെ ശിക്ഷ കണ്ടറിഞ്ഞപ്പോൾ അതാ, അവർ അതിൽനിന്നും ചാടിപ്പോകുന്നു!

لَا تَرْكُضُوا۟ وَٱرْجِعُوٓا۟ إِلَىٰ مَآ أُتْرِفْتُمْ فِيهِ وَمَسَـٰكِنِكُمْ لَعَلَّكُمْ تُسْـَٔلُونَ ﴿١٣﴾

﴾13﴿ (അവരോട് പറയപ്പെട്ടു:) 'നിങ്ങൾ ചാടിപ്പോകേണ്ട-ഏതൊന്നിൽ നിങ്ങൾക്ക് സുഖഭോഗം നൽകപ്പെട്ടിരുന്നുവോ അതിലേക്കും, നിങ്ങളുടെ വാസസ്ഥലങ്ങളിലേക്കും നിങ്ങൾ മടങ്ങിക്കൊൾക; നിങ്ങളോട് ചോദിക്കപ്പെടുമായിരിക്കാം?!'

قَالُوا۟ يَـٰوَيْلَنَآ إِنَّا كُنَّا ظَـٰلِمِينَ ﴿١٤﴾

﴾14﴿ അവർ പറഞ്ഞു: 'ഹാ! ഞങ്ങളുടെ നാശം! നിശ്ചയമായും, ഞങ്ങൾ അക്രമികളായിരുന്നു!'

فَمَا زَالَت تِّلْكَ دَعْوَىٰهُمْ حَتَّىٰ جَعَلْنَـٰهُمْ حَصِيدًا خَـٰمِدِينَ ﴿١٥﴾

﴾15﴿ അങ്ങനെ-ചത്താറിയവരായ നിലയിൽ- അവരെ കൊയ്തിട്ട വിള (പോലെ) നാം ആക്കുന്നതുവരെയും, അത് തന്നെ അവരുടെ നിലവിളിയായിക്കൊണ്ടിരുന്നു!

---

﴾11﴿ وَكَمْ എത്രയോ, എത്രയാണ് قَصَمْنَا നാം ഉന്മൂലനം ചെയ്തിരിക്കുന്നു, പറ്റെ നശിപ്പിച്ചു, ഒടിച്ചുമുറിച്ചു مِنْ قَرْيَةٍ നാട്ടിനെ (നാട്ടുകാരെ) كَانَتْ അതായിരുന്നു ظَالِمَةً അക്രമം പ്രവർത്തിക്കുന്നത് وَأَنْشَأْنَا നാം ഉണ്ടാക്കുകയും ചെയ്തു بَعْدَهَا അതിന് ശേഷം قَوْمًا ജനതയെ آخَرِينَ വേറെ ﴾12﴿ فَلَمَّا أَحَسُّوا അങ്ങനെ അവർ കണ്ടറിഞ്ഞപ്പോൾ, അനുഭവപ്പെട്ടപ്പോൾ بَأْسَنَا നമ്മുടെ ശിക്ഷ إِذَاهُمْ അപ്പോഴതാ അവർ مِنْهَا അതിൽനിന്ന് يَرْكُضُونَ ചാടിപ്പോകുന്നു ﴾13﴿ لَا تَرْكُضُوا നിങ്ങൾ ചാടിപ്പോകേണ്ട, ഓടിപ്പോകേണ്ട وَارْجِعُوا നിങ്ങൾ മടങ്ങുകയും ചെയ്യുവിൻ إِلَى مَا യാതൊന്നിലേക്ക്

أُتۡرِفۡتُمۡ നിങ്ങൾക്ക് സുഖഭോഗം നൽകപ്പെട്ടിരിക്കുന്നു, സൗഖ്യം നൽകപ്പെട്ടിരിക്കുന്നു فِيهِ അതിൽ وَمَسَٰكِنِكُمۡ നിങ്ങളുടെ വാസസ്ഥലങ്ങളിലേക്കും لَعَلَّكُمۡ تُسۡـَٔلُونَ നിങ്ങളോട് ചോദിക്കപ്പെടുമായിരിക്കാം, ചോദിക്കപ്പെടുവാനായി ﴾14﴿ قَالُوا۟ അവർ പറഞ്ഞു يَٰوَيۡلَنَآ ഹാ ഞങ്ങളുടെ നാശം, നാശമേ, കഷ്ടമേ إِنَّا كُنَّا നിശ്ചയമായും ഞങ്ങൾ ആയിരുന്നു ظَٰلِمِينَ അക്രമികൾ ﴾15﴿ فَمَا زَالَت എന്നിട്ട് ആയിക്കൊണ്ടിരുന്നു تِلۡكَ അത് دَعۡوَىٰهُمۡ അവരുടെ വിളി, വിളിച്ചുപറയൽ حَتَّىٰ جَعَلۡنَٰهُمۡ നാം അവരെ ആക്കുന്നതുവരെ حَصِيدًا കൊയ്തിട്ട വിള (പോലെ) خَٰمِدِينَ കെട്ടാറിയവർ, ചത്താറിയവർ

---

പ്രവാചകന്മാരുടെ ഉപദേശവും താക്കീതും അവർ വിലവെച്ചിരുന്നില്ല. പരിഹാസവും ധിക്കാരവുമായിരുന്നു അവർ സ്വീകരിച്ചത്. ' നിശ്ചയമായും ഞങ്ങളുടെ നാട്ടിൽനിന്ന് നിങ്ങളെ ഞങ്ങൾ പുറത്താക്കും, അല്ലെങ്കിൽ നിങ്ങൾ ഞങ്ങളുടെ മാർഗത്തിൽ മടങ്ങി വരണം' (لَنُخْرِجَنَّكُمْ مِنْ أَرْضِنَا أَوْلَتَعُودُنَّ فِي مِلَّتِنَا – إبراهيم ١٣) എന്നൊക്കെ അവർ നബിമാരെ ഭീഷണിപ്പെടുത്തുകയും ചെയ്തിരുന്നു. അങ്ങനെ, താക്കീത് ചെയ്യപ്പെട്ട ശിക്ഷ അനുഭവമായി കണ്ടപ്പോഴത്തെ അവരുടെ അവസ്ഥയാണ് ഇവിടെ വിവരിക്കുന്നത്. ശിക്ഷ വന്നപ്പോൾ അവർ ഓടിരക്ഷപ്പെടുവാൻ ശ്രമിക്കുന്നു! കുറ്റം സമ്മതിക്കുന്നു! വിളിച്ചു നിലവിളിക്കുന്നു! ആ സന്ദർഭത്തിൽ അവരോട് ഹാസ്യരൂപത്തിൽ പറയപ്പെടുന്ന മറുപടിയാണ് 13-ാം വചനത്തിൽ കാണുന്നത്. 'നിങ്ങൾക്ക് വേണ്ടുന്ന സുഖഭോഗവസ്തുക്കളും, നല്ല പാർപ്പിടങ്ങളുമെല്ലാം നിങ്ങൾക്കുണ്ടല്ലോ; നിങ്ങളോട് പലർക്കും പലതും ചോദിക്കുവാനുമുണ്ടായിരിക്കും; അതുകൊണ്ട് നിങ്ങൾ അങ്ങോട്ട് തന്നെ മടങ്ങിപ്പോകുക; എന്തിനാണ് അതെല്ലാം വിട്ടേച്ചു ഓടിപ്പോകുന്നത്!?' എന്ന് സാരം. വിളകൾ കൊയ്തിട്ടത് പോലെ വീണുമറിഞ്ഞു കിടക്കുകയും, തീ കെട്ടാറി ചാമ്പലായാലുള്ളത് പോലെ നിശ്ചലവും നിശ്ശേഷവുമായിത്തീരുകയും ചെയ്യുവോളം ആ മുറവിളി-'നാശമേ കഷ്ടമേ' എന്ന നിലവിളി -അവർ തുടർന്നുകൊണ്ടിരുന്നു. പക്ഷേ, എന്തു ഫലമുണ്ടാകുവാനാണ്?!

وَمَا خَلَقۡنَا ٱلسَّمَآءَ وَٱلۡأَرۡضَ وَمَا بَيۡنَهُمَا لَٰعِبِينَ ﴿١٦﴾

﴾16﴿ **ആകാശവും, ഭൂമിയും, അവരണ്ടിനുമിടയിലുള്ളതും നാം കളിക്കുന്ന സ്ഥിതിയിൽ സൃഷ്ടിച്ചിരിക്കുകയല്ല;**

لَوۡ أَرَدۡنَآ أَن نَّتَّخِذَ لَهۡوًا لَّٱتَّخَذۡنَٰهُ مِن لَّدُنَّآ إِن كُنَّا فَٰعِلِينَ ﴿١٧﴾

﴾17﴿ **ഒരു വിനോദം ഉണ്ടാക്കുവാൻ നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ, അത് നമ്മുടെ അടുക്കൽനിന്ന് ഉണ്ടാക്കുമായിരുന്നു; നാം (അത്) ചെയ്യുന്നതല്ല.**

بَلۡ نَقۡذِفُ بِٱلۡحَقِّ عَلَى ٱلۡبَٰطِلِ

﴾18﴿ **എന്നാൽ, നാം സത്യമായുള്ളത് കൊണ്ട് അസത്യമായുള്ളതിൻമേൽ എറിയുന്നു;**

| | |
|---|---|
| **അപ്പോൾ അത് [സത്യം] അതിനെ തകർത്തുകളയുന്നു; അപ്പോഴേക്കും അതാ അത് നാമാവശേഷമായിപ്പോകുന്നു!** | فَيَدۡمَغُهُۥ فَإِذَا هُوَ زَاهِقٌۚ |
| **(സത്യനിഷേധികളേ) നിങ്ങൾ പറഞ്ഞു വരുന്നത് നിമിത്തം നിങ്ങൾക്ക് നാശം!** | وَلَكُمُ ٱلۡوَيۡلُ مِمَّا تَصِفُونَ ﴿١٨﴾ |

---

﴾16﴿ وَمَا خَلَقْنَا നാം സൃഷ്ടിച്ചിട്ടില്ല السَّمَاءَ ആകാശം وَالأَرْضَ ഭൂമിയും وَمَا بَيْنَهُمَا അവ രണ്ടിനുമിടയിലുള്ളതും لاَعِبِينَ കളിച്ചുകൊണ്ട്, കളിയായി ﴾17﴿ لَوْ أَرَدْنَا നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ أَنْ نَتَّخِذَ നാം ഉണ്ടാക്കുവാൻ, സ്വീകരിക്കുവാൻ لَهْوًا വല്ല വിനോദവും لاَتَّخَذْنَاهُ നാമത് ഉണ്ടാക്കുമായിരുന്നു مِن لَّدُنَّا നമ്മുടെ അടുക്കൽ നിന്ന് إِنْ كُنَّا നാമല്ല, നാമാണെങ്കിൽ فَاعِلِينَ ചെയ്യുന്നവർ ﴾18﴿ بَلْ പക്ഷേ, എന്നാൽ نَقْذِفُ നാം എറിയുന്നു بِالْحَقِّ സത്യംകൊണ്ട്, ന്യായംകൊണ്ട്, യഥാർഥംകൊണ്ട് عَلَى الْبَاطِلِ അസത്യത്തിൻമേൽ, നിരർഥത്തിൻമേൽ, അന്യായത്തിൻമേൽ فَيَدْمَغُهُ എന്നിട്ട് അതതിനെ തകർക്കുന്നു (തലച്ചോർ ഉടക്കുന്നു) فَإِذَا هُوَ അപ്പോഴതാ അത് زَاهِقٌ നശിക്കുന്നു, നാമാവശേഷമാകുന്നു, ജീവൻ പോകുന്നു وَلَكُمُ നിങ്ങൾക്ക് (ഉണ്ട്) الْوَيْلُ നാശം, കേട്, കഷ്ടം مِمَّا تَصِفُونَ നിങ്ങൾ പറഞ്ഞു (വിവരിച്ചു) കൊണ്ടിരിക്കുന്നതിനാൽ

---

വളരെ സാരഗർഭങ്ങളായ മൂന്ന് വചനങ്ങളാണിത്. ആകാശഭൂമികളും, ചെറുതും വലുതുമായ അവയിലെ എല്ലാ വസ്തുക്കളും-മനുഷ്യൻ വിശേഷിച്ചും-വൃഥാ വിനോദത്തിനോ, കളിയായിട്ടോ സൃഷ്ടിക്കപ്പെട്ടിരിക്കുകയല്ല. ഗൗരവമേറിയ ചില ലക്ഷ്യങ്ങളോടുകൂടിയും. യുക്തിമത്തായ ചില കാര്യങ്ങൾക്കുവേണ്ടിയും ആകുന്നു അത്. അതിലടങ്ങിയ രഹസ്യങ്ങൾ മുഴുവനും കണ്ടെത്തുക മനുഷ്യസാധ്യമല്ല. അവയുടെ സ്രഷ്ടാവും നിയന്താവുമായ അല്ലാഹുവിന് മാത്രമേ അതറിയുകയുള്ളൂ. പക്ഷേ, സദുദ്ദേശ്യത്തോടുകൂടിയും ശരിയായ മാർഗത്തിലൂടെയും ചിന്തിക്കുന്ന മനുഷ്യന്-അവന്റെ ഉദ്ദേശ്യശുദ്ധിയുടെയും ചിന്താഗതിയുടെയും തോതനുസരിച്ച്-ഈ തുറയിൽ ജ്ഞാനം ലഭിക്കുവാൻ അല്ലാഹു സഹായിക്കുന്നുവെന്ന് മാത്രം. ഭൗതികമായോ, ആത്മീയമായോ, പ്രകൃതിപരമായോ, ധാർമികമായോ ഏത് നിലക്കുള്ള ചിന്താഗതിയാണ് ഒരാൾക്കുള്ളതെങ്കിൽ, ആ തരത്തിൽപെട്ട അറിവായിരിക്കും അവന് സംജാതമായിക്കൊണ്ടിരിക്കുക. ഏതായാലും, അവൻ എത്രതന്നെ മുന്നോട്ട് നീങ്ങിയാലും, അവന്റെ അറിവിന് ഒരു പരിധി ഉണ്ടായിരിക്കും. 'നിങ്ങൾക്ക് അറിവിൽനിന്നും അൽപമല്ലാതെ നൽകപ്പെട്ടിട്ടില്ല'. (وَمَا أُوتِيتُم مِّن الْعِلْمِ إِلاَّ قَلِيلاً)

അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം, കളിവിനോദമെന്നോ, പാഴ്‌വേലയെന്നോ ഒന്നില്ലതന്നെ. അവൻ പരമ പരിശുദ്ധനും, സർവോൽകൃഷ്ടനുമാകുന്നു 'ഈ കാണപ്പെടുന്നതെല്ലാം ഒരു പ്രത്യേക ലക്ഷ്യമൊന്നും മുൻനിറുത്തിയുള്ളവയല്ല, വെറുതെയങ്ങ് സൃഷ്ടിച്ചുവിട്ടിരിക്കുകയാണ്, അനുനിമിഷം അതിൽ നടന്നുകൊണ്ടിരിക്കുന്ന വിവിധ സംഭവങ്ങൾ യുക്തിരഹിതങ്ങളാണ്- അഥവാ വെറും ചില വഴക്കങ്ങളാണ്,' എന്നൊക്കെ വല്ലവരും ധരിക്കുന്നുവെങ്കിൽ അതിൽപരം വിഡ്ഢിത്തം മറ്റെന്താണുള്ളത്?!

അല്ലാഹു പറയുന്നു:

وَمَا خَلَقْنَا السَّمَاءَ وَالْأَرْضَ وَمَا بَيْنَهُمَا بَاطِلًا ذَلِكَ ظَنُّ الَّذِينَ كَفَرُوا فَوَيْلٌ لِلَّذِينَ كَفَرُوا مِنَ النَّارِ: ص - ٢٧

(ആകാശത്തെയും, ഭൂമിയെയും, അവ രണ്ടിനുമിടയിലുള്ളതിനെയും നാം നിരർഥമായി സൃഷ്ടിച്ചിരിക്കുകയല്ല. അത് (അങ്ങിനെയാണെന്ന്) അവിശ്വസിച്ചവരുടെ ധാരണയാകുന്നു. എന്നാൽ, നരകം നിമിത്തം ആ അവിശ്വസിച്ചവർക്ക് നാശം!

അല്ലാഹുവിന്റെ ശക്തിപ്രതാപത്തെയും, പരമോൽകൃഷ്ട ഗുണങ്ങളെയും വേണ്ടപോലെ ഗ്രഹിക്കുകയും, വിലയിരുത്തുകയും ചെയ്യാത്തതിന്റെ ഫലമായി, അവന് മനുഷ്യനെപ്പോലെ ഭാര്യാമക്കളുണ്ടെന്നും മറ്റും പറയുവാൻ ചിലർ ധൈര്യപ്പെടുന്നു. എന്നാൽ, ഭാര്യാമക്കളെപ്പോലെയുള്ള വല്ല വിനോദവും അവൻ ഉദ്ദേശിക്കുന്നതായി സങ്കൽപിക്കുന്നപക്ഷം- അതൊരിക്കലും ഉണ്ടാകുന്നതല്ല-അത് ഈ ഭൗതിക വസ്തുക്കളിൽനിന്നായിരിക്കുകയില്ല. ഉപരിലോകത്തും, ആത്മീയലോകത്തുമുള്ള അഭൗതിക വസ്തുക്കളിൽ നിന്നായിരിക്കും ഉണ്ടാവുക. അവനുണ്ടോ അങ്ങിനെ ഉദ്ദേശിക്കുന്നു?! അവൻ അതിൽനിന്നെല്ലാം അത്യുന്നതമായ നിലയിൽ പരിശുദ്ധനത്രെ! (تعالى عن ذلك علوا كبيرا)

18-ാം വചനത്തിൽ, ഈ ലോകത്ത് നടപ്പിലുള്ള-അല്ലാഹുവിന്റെ ഭരണചട്ടങ്ങളിൽപെട്ട -ഒരു ഭരണചട്ടമാണ് നാം കാണുന്നത്. സത്യം അസത്യത്തെ-അഥവാ യഥാർഥമായുള്ളത് നിരർഥമായുള്ളതിനെ- പരാജയപ്പെടുത്തുന്നുവെന്നതാണത്. അവ രണ്ടും തമ്മിൽ ഒരിക്കലും സഖ്യമില്ലാത്ത പോരാട്ടമാണുണ്ടാവുക. നീതി, ന്യായം, മര്യാദ, ധർമം, യാഥാർഥ്യം ആദിയായവ സത്യത്തിന്റെ ചേരിയിലായിരിക്കും, അനീതി, അന്യായം, അക്രമം, അധർമം, നിരർഥത തുടങ്ങിയവ അസത്യത്തിന്റെ ചേരിയിലും. ഇരുചേരികളും തമ്മിൽ നടക്കുന്ന പോരാട്ടത്തിൽ പലപ്പോഴും അസത്യത്തിന്റെ പക്ഷത്തിന് പ്രത്യക്ഷത്തിൽ ചില മോടിയും ധാടിയും കണ്ടേക്കും. നിമിഷങ്ങളല്ല, സംവത്സരങ്ങൾ തന്നെ അസത്യം സകുതൂഹലം നിലനിന്നേക്കും. അകംകണ്ണില്ലാത്തവനും, ഭൗതികായുഷ്ക്കാലത്തിന് മാത്രം അസ്തിത്വം കൽപിക്കുന്നവനും, അത്കണ്ടു വഞ്ചിതനായേക്കും. സത്യത്തെ അസത്യമായും, കാര്യത്തെ വിനോദമായും അവൻ സ്ഥാപിക്കുവാൻ ഒരുമ്പെട്ടേക്കും. പക്ഷേ, അതിനൊരു അതിരും അവധിയും അനിവാര്യമാകുന്നു. 'കനം തികഞ്ഞാൽ തൂങ്ങുക തന്നെ ചെയ്യും'. അസത്യത്തിന്റെ മൂപ്പെത്തുമ്പോൾ, സത്യമാകുന്ന ബോംബിനെ അല്ലാഹു അതിന്റെ നേരെ എറിയുന്നു; അസത്യത്തിന്റെ മൂർധാവിന് പറ്റി അതിന്റെ തലച്ചോറ് ഉടഞ്ഞുപോകുന്നു! അസത്യം ഉൻമൂലനം ചെയ്യപ്പെടുകയും ചെയ്യുന്നു! .... بَلْ نَقْذِفُ بِالْحَقِّ عَلَى الْبَاطِلِ

ഈ മൂന്ന് വചനങ്ങളുടെ വെളിച്ചത്തിൽ ചിന്തിച്ചുനോക്കുക: 11-ാം വചനത്തിലും അതുപോലെയുള്ള മറ്റു പല ആയത്തുകളിലും പറയപ്പെട്ടിട്ടുള്ള സംഭവങ്ങളിൽ ഒളിഞ്ഞുകിടക്കുന്ന രഹസ്യം ഇന്നതാണെന്ന് അപ്പോൾ കാണാവുന്നതാണ്. സമ്പൽസമൃദ്ധവും, ജനനിബിഡവുമായ കുറേ രാജ്യങ്ങൾ പെട്ടെന്ന് കൊയ്തെടുക്കപ്പെടുന്നു. അതിൽ ആളിക്കത്തിക്കൊണ്ടിരുന്ന ചലന ചൈതന്യങ്ങളെല്ലാം കെട്ടാറി ചാമ്പലായിത്തീരുന്നു. അങ്ങനെ, ഒരു മൂകമായ അവസ്ഥക്കുശേഷം അതാ, വീണ്ടും ഉദ്ധരിക്കപ്പെടുന്നു; പുതിയൊരു തലമുറ രംഗത്ത് വരുന്നു! എന്തിനാണിതെല്ലാം? യുക്തിഹീനമായ ഒരു വികൃതിയാണോ ഇതൊക്കെ?! അല്ല, കാര്യമൊന്നുമില്ലാത്ത ചില നേരംപോക്കുകളാണോ?! അതുമല്ല, ഒരിക്കലുമല്ല:-

സാർവലൗകികവും, അതിമഹത്തുമായ മേൽപറഞ്ഞ നിയമ ചട്ടത്തിന്റെ അടിസ്ഥാനത്തിൽ തീരുമാനിക്കപ്പെട്ടു നടപ്പിലാക്കിയ ചില സംഭവങ്ങളത്രെ അവയെല്ലാം. ഈ പ്രപഞ്ചംകൊണ്ടും, അതിലെ വസ്തുക്കൾകൊണ്ടും, അവയുടെ സ്രഷ്ടാവ് ഉദ്ദേശിച്ചിട്ടുള്ള ലക്ഷ്യത്തിലേക്കും, ഉന്നതിയിലേക്കും അവ നീങ്ങണം-അവ നീങ്ങുകയാണ്, അതിനായി അസത്യവും അതിന്റെ സൈന്യവും സത്യത്തിന് വഴിമാറിക്കൊടുക്കണം. മാറിക്കൊടുക്കാത്തപക്ഷം ബലം പ്രയോഗിച്ചു മാറ്റപ്പെടും. അസത്യത്തിന് അറുതിവരാത്ത പക്ഷം, അത് പതനത്തിൽനിന്ന് പതനത്തിലേക്കും, നാശത്തിൽനിന്ന് നാശത്തിലേക്കുമാണ് നയിക്കുക. ലോകത്തെയും ലോകരെയും തീരാനാശത്തിൽനിന്ന് രക്ഷപ്പെടുത്തുവാൻ സത്യമാകുന്ന ഖഡ്ഗംകൊണ്ട് സ്രഷ്ടാവിനാൽ നിയമിതമായ പ്രകൃതി നിയമം അസത്യത്തെ വെട്ടുന്ന കാഴ്ചയാണ് അതെല്ലാം. അതെ, പ്രതാപശാലിയും സർവജ്ഞനുമായുള്ളവന്റെ നിയമനിർണയം! (ذَٰلِكَ تَقْدِيرُ الْعَزِيزِ الْعَلِيمِ)

വാസ്തവം ഇങ്ങിനെയൊക്കെയാകുന്നു. എന്നിട്ട് പിന്നേയും, അല്ലാഹുവിന് മക്കളുണ്ട്, ഭാര്യയുമുണ്ട്, എന്നൊക്കെ ഒരു വശത്ത്; ഇതെല്ലാം കേവലം ചില വഴക്കങ്ങളാണെന്നല്ലാതെ അതിനപ്പുറം ഒന്നും ചിന്തിക്കേണ്ടതായിട്ടില്ല എന്നിങ്ങനെ വേറൊരു വശത്ത്; ഇങ്ങിനെ, പല അസംബന്ധങ്ങളും പറഞ്ഞും, വിവരിച്ചും, വർണിച്ചും വരുന്ന അവിശ്വാസികളെ താക്കീത് ചെയ്തുകൊണ്ടാണ് ഒടുവിലത്തെ വചനം അവസാനിക്കുന്നത്.

وَلَهُۥ مَن فِى ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۚ وَمَنْ عِندَهُۥ لَا يَسْتَكْبِرُونَ عَنْ عِبَادَتِهِۦ وَلَا يَسْتَحْسِرُونَ ﴿١٩﴾

**《19》 ആകാശങ്ങളിലും ഭൂമിയിലും ഉള്ളവർ (എല്ലാം) അവന്റേതാകുന്നു. അവന്റെ അടുക്കലുള്ളവർ, അവനെ ആരാധിക്കുന്നതിനെക്കുറിച്ച് അഹങ്കാരം നടിക്കുകയില്ല; അവർ ക്ഷീണിച്ചു കുഴങ്ങുകയുമില്ല.**

يُسَبِّحُونَ ٱلَّيْلَ وَٱلنَّهَارَ لَا يَفْتُرُونَ ﴿٢٠﴾

**《20》 അവർ, രാവും പകലും സ്തോത്രകീർത്തനം ചെയ്തുകൊണ്ടിരിക്കുന്നു-അവർ തളരുന്നില്ല.**

---

《19》 وَلَهُ അവനുള്ളതാണ്, അവന്റേതാണ് مَنْ فِي السَّمَاوَاتِ ആകാശങ്ങളിലുള്ളവർ وَالْأَرْضِ ഭൂമിയിലും وَمَنْ عِنْدَهُ അവന്റെ അടുക്കലുള്ളവർ لَا يَسْتَكْبِرُونَ അവർ അഹങ്കാരം നടിക്കുകയില്ല, അഹംഭാവം കാണിക്കുകയില്ല عَنْ عِبَادَتِهِ അവനെ ആരാധിക്കുന്നതിനെപ്പറ്റി وَلَا يَسْتَحْسِرُونَ അവർ ക്ഷീണിച്ചു കുഴങ്ങുന്നതുമല്ല 《20》 يُسَبِّحُونَ അവർ തസ്ബീഹ് (സ്തോത്ര കീർത്തനം) നടത്തുന്നു اللَّيْلَ രാത്രിയിൽ وَالنَّهَارَ പകലും لَا يَفْتُرُونَ അവർ തളരുന്നില്ല, കുഴങ്ങുകയില്ല, ക്ഷീണിക്കുകയില്ല

---

എല്ലാ വസ്തുക്കളുടെയും സൃഷ്ടി, ഉടമസ്ഥത, നിയന്ത്രണം, കൈകാര്യം, ജീവിതം, മരണം, ശിക്ഷ തുടങ്ങിയ കാര്യങ്ങളിൽ അല്ലാഹുവിനല്ലാതെ മറ്റാർക്കും യാതൊരു

വിധ പങ്കുമില്ല.

'അവന്റെ അടുക്കൽ ഉള്ളവർ' എന്ന് പറഞ്ഞത് മലക്കുകളെ ഉദ്ദേശിച്ചാകുന്നു. അവർ എപ്പോഴും അല്ലാഹുവിന്റെ കൽപനകൾ അനുസരിച്ചും, അവന്റെ സ്തുതിയും സ്തോത്രവും പ്രകീർത്തിച്ചും കൊണ്ടിരിക്കുന്നവരാകുന്നു. തങ്ങളുടെ കൃത്യങ്ങൾ നിർവ ഹിക്കുന്നതിൽ ക്ഷീണം, തളർച്ച മുതലായതൊന്നും അവരെ ബാധിക്കുന്നതല്ല. വൈമ നസ്യം, അഹങ്കാരം, അഹംഭാവം തുടങ്ങിയവ അവരിൽ ഉണ്ടാകുകയുമില്ല.

أَمِ ٱتَّخَذُوٓا۟ ءَالِهَةً مِّنَ ٱلْأَرْضِ هُمْ يُنشِرُونَ ﴿٢١﴾

**﴾21﴿ അഥവാ, അവർ ഭൂമിയിൽ നിന്ന് വല്ല ആരാധ്യൻമാരെയും ഉണ്ടാക്കിയിരുന്നുവോ, അവർ തന്നെ (മരണപ്പെട്ടവരെ) പുനർ ജീവിപ്പിക്കുന്നതാണ് (അങ്ങിനെയുള്ളവരെ)?!**

لَوْ كَانَ فِيهِمَآ ءَالِهَةٌ إِلَّا ٱللَّهُ لَفَسَدَتَا ۚ

**﴾22﴿ അവ രണ്ടിലും [ആകാശഭൂമികളിൽ] അല്ലാഹുവല്ലാതെ വല്ല ആരാധ്യന്മാരും ഉണ്ടായിരുന്നുവെങ്കിൽ, അവ രണ്ടും നാശപ്പെടുമായിരുന്നു!**

فَسُبْحَٰنَ ٱللَّهِ رَبِّ ٱلْعَرْشِ عَمَّا يَصِفُونَ ﴿٢٢﴾

**അപ്പോൾ, അവർ പറഞ്ഞുവരുന്നതിൽ നിന്ന് 'അർശിന്റെ' നാഥനായ അല്ലാഹു എത്രയോ പരിശുദ്ധൻ!**

لَا يُسْـَٔلُ عَمَّا يَفْعَلُ وَهُمْ يُسْـَٔلُونَ ﴿٢٣﴾

**﴾23﴿ അവൻ ചെയ്യുന്നതിനെക്കുറിച്ച് അവൻ ചോദ്യം ചെയ്യപ്പെടുകയില്ല; അവരാകട്ടെ, ചോദിക്കപ്പെടുന്നതുമാണ്.**

---

﴾21﴿ أَمِاتَّخَذُوا അഥവാ (അതല്ലാ) അവർ ഉണ്ടാക്കിയിരിക്കുന്നുവോ, സ്വീകരിച്ചിരിക്കുന്നുവോ آلِهَةً വല്ല ആരാധ്യന്മാരെയും, ദൈവങ്ങളെ مِنَ الأَرْضِ ഭൂമിയിൽ നിന്ന് هُمْ അവർ (സ്വയം) يُنْشِرُونَ പുനർജീവിപ്പിക്കുന്നു, എഴുന്നേൽപിക്കുന്നു (അങ്ങിനെയുള്ള) ﴾22﴿ لَوْ كَانَ ഉണ്ടായിരുന്നാൽ فِيهِمَا അവ രണ്ടിലും آلِهَةٌ ആരാധ്യൻമാർ, ദൈവങ്ങൾ, ഇലാഹുകൾ إِلاَّ اللَّهُ അല്ലാഹു അല്ലാതെ لَفَسَدَتَا അത് രണ്ടും നശിച്ചു (വിഘടിച്ചു) പോകുമായിരുന്നു فَسُبْحَانَ اللَّهِ അപ്പോൾ അല്ലാഹു എത്ര പരിശുദ്ധൻ (മഹാ പരിശുദ്ധൻ) رَبِّ الْعَرْشِ അർശിന്റെ (സിംഹാസനത്തിന്റെ) നാഥനായ عَمَّا يَصِفُونَ അവർ പറഞ്ഞു (വിവരിച്ചു) വരുന്നതിൽ നിന്ന് ﴾23﴿ لاَ يُسْأَلُ അവൻ ചോദ്യം ചെയ്യപ്പെടുകയില്ല عَمَّا يَفْعَلُ അവൻ ചെയ്യുന്നതിനെക്കുറിച്ച് وَهُمْ അവരാകട്ടെ يُسْأَلُونَ അവർ ചോദിക്കപ്പെടും

അല്ലാഹുവിന് പുറമെ, ഭൂമിയിലുള്ള പലതിനെയും ബഹുദൈവ വിശ്വാസികൾ ഇലാഹുകളായി (ദൈവങ്ങളായി) സ്വീകരിക്കുന്നു. മരണപ്പെട്ടവരെ പുനർജീവിപ്പിച്ചു എഴുന്നേൽപിക്കുവാൻ കഴിവുണ്ടായിരിക്കുക ഇലാഹിന് അനിവാര്യമായ ഒരു ഗുണമത്രെ. ഈ കഴിവുള്ളവൻ അല്ലാഹു അല്ലാതെ മറ്റാരും തന്നെയില്ല. ആകാശഭൂമികളിൽ അവനല്ലാത്ത ഒരു ഇലാഹും ഇല്ല, ഉണ്ടായിരുന്നുവെങ്കിൽ, അവയുടെ വ്യവസ്ഥ തികച്ചും താറുമാറാകുമായിരുന്നു. എന്നിരിക്കെ, ഭൗതികവസ്തുക്കളിൽപെട്ട ഏതെങ്കിലും വസ്തു ഇലാഹാണെന്ന് വാദിക്കുന്നത് പോലെയുള്ള അവാസ്തവ പ്രസ്താവനകൾ എത്രമാത്രം നീചമായിട്ടുള്ളതാണ്?! അല്ലാഹു അതിൽ നിന്നെല്ലാം സർവോപരി പരിശുദ്ധനത്രെ! അഖില വസ്തുക്കളുടെയും സ്രഷ്ടാവും, നിയന്താവും, സാക്ഷാൽ ഭരണാധിപതിയുമായ അവന്റെ പ്രവർത്തനങ്ങളിലോ, അധികാരാവകാശങ്ങളിലോ ചോദ്യം ചെയ്‌വാൻ ഏതൊരുവനും കഴിവില്ല- അർഹതയുമില്ല, നേരെ മറിച്ച് സൃഷ്ടികളാകട്ടെ, അവരുടെ സകല കർമങ്ങളെക്കുറിച്ചും അവൻ ചോദ്യം ചെയ്യുന്നതുമാകുന്നു. അതിൽനിന്ന് ഒഴിവാകുവാൻ ആർക്കും സാധ്യതയുമില്ല.

(ഇലാഹ്) എന്നാൽ ആരാധിക്കപ്പെടുവാൻ അർഹതയുള്ളവൻ എന്നർഥം. സൃഷ്ടി, സംഹാരം,രക്ഷ, ശിക്ഷ മുതലായവയ്ക്ക് പരിപൂർണമായും കഴിവുള്ളവന് മാത്രമേ ഇലാഹായിരിക്കുവാൻ അർഹതയുള്ളൂ. അങ്ങിനെയുള്ളവന് മാത്രമേ അതിന് അവകാശവുമുള്ളൂ. ഈ സംഗതി ക്വുർആൻ പലപ്പോഴും വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതാണ്. 21-ാം വചനത്തിലും അതിന്റെ സൂചനയുണ്ട്. ഇനിയും ഈ സൂറത്തിൽ തന്നെ ഒന്നിലധികം സ്ഥലത്ത് വീണ്ടും കാണാവുന്നതുമാണ്. ആരാധ്യൻ, ദൈവം, കർത്താവ് എന്നിങ്ങനെയുള്ള ഏതുപേരിൽ അറിയപ്പെട്ടാലും ശരി, അല്ലാഹു അല്ലാത്ത മറ്റൊരു ഇലാഹ് ആകാശഭൂമികളിൽ ഉണ്ടാകുവാൻ നിവൃത്തിയില്ലെന്ന 22-ാം ആയത്തിന്റെ താൽപര്യം വളരെ ശ്രദ്ധാർഹമാകുന്നു. ബുദ്ധിപൂർവകവും, അനുഭവസാക്ഷ്യമുള്ളതുമായ ആ തത്വത്തെ നിഷേധിക്കുവാൻ ഏത് ന്യായശാസ്ത്രത്തിനും കഴിവില്ലതന്നെ. ആകാശഭൂമികൾ ഉണ്ട്, അതിലെ വസ്തുക്കളും ഉണ്ട്, അവയെല്ലാം ചില വ്യവസ്ഥകൾക്കനുസരിച്ച് നിലകൊള്ളുന്നു എന്നുള്ള പരമാർഥം സമ്മതിക്കുന്ന ഏതൊരുവനും ഖണ്ഡിക്കുവാൻ കഴിയാത്ത ഒരു യാഥാർഥ്യമാണുള്ളത്. കാരണം:

ഒന്നിലധികം ഇലാഹുകൾ ഉണ്ടെന്ന് നാം സങ്കൽപിക്കുക. ആ ഇലാഹുകൾ തമ്മിൽ ഒന്നുകിൽ യോജിപ്പുണ്ടായിരിക്കണം, അല്ലെങ്കിൽ ഭിന്നിപ്പുണ്ടായിരിക്കണം. ഈ രണ്ടിലൊന്ന് അനിവാര്യമാണല്ലോ. തമ്മിൽ ഭിന്നിപ്പാണുള്ളതെങ്കിൽ, ഒരു കാര്യം ഒരേ സമയത്ത് ഉണ്ടാവണമെന്ന് ഒരാളും, ഉണ്ടാവരുതെന്ന് മറ്റേയാളും ഉദ്ദേശിക്കുന്നു. ഇപ്പോൾ ആ കാര്യം ഒരേ അവസരത്തിൽ തന്നെ ഉണ്ടാവുകയും ഇല്ലാതിരിക്കുകയും വേണം. ഇത് അസംഭവ്യമാണല്ലോ. ഒരു കാര്യം ഇന്നപ്രകാരമാകണമെന്ന് ഒരുവനും, വേറൊരു പ്രകാരമാകണമെന്ന് മറ്റേവനും ഉദ്ദേശിച്ചാലുള്ള കഥയും ഇത് പോലെ തന്നെ. ഇനി, രണ്ടാളുടെ ഉദ്ദേശ്യങ്ങളും രണ്ട് സമയത്താണ് ഉണ്ടാകുന്നതെന്ന് വെക്കുക. അപ്പോൾ, ഓരോ ഇലാഹിനും മറ്റേവൻ ഉദ്ദേശിക്കാത്ത സമയത്ത് മാത്രമേ വല്ലതും പ്രവർത്തിക്കുന്നതിന് കഴിവുണ്ടായിരിക്കുകയുള്ളൂ. അഥവാ രണ്ടുപേരും പൂർണമായ കഴിവില്ലാത്തവരാണെന്ന് ചുരുക്കം.

ഇനി, രണ്ട് ഇലാഹുകളും തമ്മിൽ യോജിപ്പാണുള്ളതെന്ന് സങ്കൽപിക്കുക. ഒരു കാര്യം, അല്ലെങ്കിൽ ഒരു വസ്തു ഉണ്ടാവണമെന്ന് രണ്ടുപേരും ഉദ്ദേശിക്കുന്നപക്ഷം, അവ ഓരോന്നും ഒന്നിലധികം ഉണ്ടാകേണ്ടതായി വരുന്നു. എന്ത് കൊണ്ടെന്നാൽ; ഉദ്ദേശിച്ച കാര്യത്തിന് പൂർണമായ കഴിവുള്ളവരാണല്ലോ ഓരോ ഇലാഹും. ഇത് അസംഭ

വ്യമാണെന്ന് വ്യക്തമാണ്. ഇനി, ഒരു വസ്തുവിന്റെ സൃഷ്ടിയുടെ ഒരു ഭാഗം ഒരാളും, മറ്റേ ഭാഗം വേറൊരാളുമാണ് നടത്തുന്നതെന്ന് വെക്കുക, അല്ലെങ്കിൽ ചിലത് ഒരാളും, മറ്റു ചിലത് മറ്റേയാളും നടത്തുകയാണെന്ന് വെക്കുക. ഇപ്പോഴും, ഓരോരുത്തനും സ്വന്തം നിലക്ക് മുഴുവൻ ശക്തിയില്ലാത്തവനാണെന്നും, ഭാഗികമായ കഴിവ് മാത്രമേ ഓരോരുത്തനും ഉള്ളൂവെന്നും വരുന്നു. ഇനി, ഒരുവൻ വെറുതെ ഇരിക്കുകയും, മറ്റേയാൾ പ്രവർത്തനങ്ങൾ നടത്തുകയും ആണെങ്കിൽ, വെറുതെ ഇരിക്കുന്നവൻ പ്രവർത്തന സ്വാധീനമില്ലാത്ത ഉപയോഗശൂന്യനാണെന്നും പറയേണ്ടതില്ലല്ലോ. ഇത്രയും പറഞ്ഞതിൽനിന്ന് 22-ാം വചനത്തിൽ, അല്ലാഹുവല്ലാതെ ഇലാഹുണ്ടായിരിക്കുവാൻ പാടില്ലെന്ന് പറഞ്ഞതിനെതിരായി സങ്കൽപിക്കുകപോലും സാധ്യമല്ലെന്ന് സ്പഷ്ടമാണല്ലോ.

أَمِ ٱتَّخَذُوا۟ مِن دُونِهِۦٓ ءَالِهَةً ۖ قُلْ هَاتُوا۟ بُرْهَـٰنَكُمْ ۖ هَـٰذَا ذِكْرُ مَن مَّعِىَ وَذِكْرُ مَن قَبْلِى ۗ بَلْ أَكْثَرُهُمْ لَا يَعْلَمُونَ ٱلْحَقَّ ۖ فَهُم مُّعْرِضُونَ ﴿٢٤﴾

**《24》 അഥവാ അവന് [അല്ലാഹുവിന്] പുറമെ അവർ വല്ല ആരാധ്യൻമാരെയും സ്വീകരിച്ചിരുന്നുവോ?! പറയുക: (അങ്ങിനെയുണ്ടെങ്കിൽ) നിങ്ങളുടെ പ്രമാണം നിങ്ങൾ കൊണ്ടുവരുവിൻ!-**

**ഇതാ, എന്റെ കൂടെയുള്ളവരുടെ ഉൽബോധനവും [വേദവും], എന്റെ മുമ്പുള്ളവരുടെ ഉൽബോധനവും [വേദവും]! എങ്കിലും, അവരിൽ അധികമാളുകളും യഥാർഥം അറിയുന്നില്ല. അതിനാൽ അവർ തിരിഞ്ഞുകളയുന്നവരാണ്.**

---

《24》 أَمِاتَّخَذُوا അഥവാ (പക്ഷേ) അവർ സ്വീകരിച്ചിരിക്കുന്നുവോ مِن دُونِهِ അവന് പുറമെ, അവനെക്കൂടാതെ آلِهَةً ആരാധ്യന്മാരെ, ദൈവങ്ങളെ قُلْ നീ പറയുക هَاتُوا നിങ്ങൾ കൊണ്ടുവരുവിൻ بُرْهَانَكُمْ നിങ്ങളുടെ പ്രമാണം, തെളിവ് هَذَا ഇതാ ذِكْرُ مَن مَعِيَ എന്റെ കൂടെയുള്ളവരുടെ ഉൽബോധനം وَذِكْرُ مَن قَبْلِي എന്റെ മുമ്പുള്ളവരുടെ ഉൽബോധനവും بَلْ പക്ഷേ, എങ്കിലും أَكْثَرُهُمْ അവരിൽ അധികമാളും لَا يَعْلَمُونَ അവർ അറിയുന്നില്ല الْحَقَّ യഥാർഥം, സത്യം فَهُمْ അതിനാൽ അവർ مُعْرِضُونَ തിരിഞ്ഞുകളയുന്നവരാണ്, അശ്രദ്ധരാണ്

---

മുകളിൽ നാം വായിച്ചുകഴിഞ്ഞ തിരുവചനങ്ങളിൽ, ആരാധ്യനായിരിക്കുവാൻ ഒട്ടും യോഗ്യതയില്ലാത്ത വസ്തുക്കളെ- വിഗ്രഹങ്ങൾ മുതലായവയെ-ഇലാഹുകളായി സ്വീകരിക്കുന്നതിനെ ആക്ഷേപിക്കുകയും, ആകാശഭൂമികളിൽ എവിടെയും അല്ലാഹു അല്ലാത്ത ഒരു ആരാധ്യൻ ഉണ്ടാവാൻ സാധ്യതയില്ലെന്ന് തെളിയിക്കുകയും ചെയ്തു. ബുദ്ധിയുടെയും അനുഭവത്തിന്റെയും അടിസ്ഥാനത്തിൽ യാതൊരു ന്യായീകരണവും സിദ്ധിക്കാത്ത ആ വാദത്തിന് പരദൈവവാദത്തിന്-ഏതെങ്കിലും വേദപ്രമാണം തെളിയിക്കുവാനുണ്ടെങ്കിൽ കൊണ്ടുവരട്ടെ, എന്നാണ് ഇവിടെ അല്ലാഹു അവിശ്വാസികളെ വെല്ലു

വിളിക്കുന്നത്. എല്ലാ വേദഗ്രന്ഥങ്ങളും- ക്വുർആനും അതിന് മുമ്പുള്ളവയും - ഏക ദൈവ വിശ്വാസത്തിൽ അധിഷ്ഠിതമായിരിക്കെ, അതിനെതിരായി എന്ത് തെളിവാണ് അവർക്ക് കൊണ്ടുവരുവാനുള്ളത്?! അവരിൽ കുബുദ്ധികളായുള്ള പലരും അറിഞ്ഞു കൊണ്ടുതന്നെ സത്യത്തെ ധിക്കരിക്കുന്നു. എന്നാൽ അധികമാളുകളും പരമാർഥം ആലോചിച്ചറിയാതെ യഥാർഥം വിട്ടു തിരിഞ്ഞുകളയുകയാണ് ചെയ്യുന്നത്. അല്ലാഹു പറയുന്നു:

وَمَآ أَرْسَلْنَا مِن قَبْلِكَ مِن رَّسُولٍ إِلَّا نُوحِىٓ إِلَيْهِ أَنَّهُۥ لَآ إِلَٰهَ إِلَّآ أَنَا۠ فَٱعْبُدُونِ ﴿٢٥﴾

**﴿25﴾ (നബിയേ) 'ഞാനല്ലാതെ ആരാധ്യനേയില്ല, അതുകൊണ്ട് എന്നെ (മാത്രം) നിങ്ങൾ ആരാധിക്കുവിൻ' എന്ന് നാം 'വഹ്‌യ്' നൽകുന്നതായിക്കൊണ്ടല്ലാതെ നിനക്ക് മുമ്പ് ഒരു റസൂലിനെയും നാം അയച്ചിട്ടില്ല.**

---

﴿25﴾ وَمَآأَرْسَلْنَا നാം അയച്ചിട്ടില്ല مِن قَبْلِكَ നിനക്ക് മുമ്പ് مِن رَّسُولٍ ഒരു റസൂലിനെയും, ദൂതനെയും إِلَّا نُوحِي നാം 'വഹ്‌യ്' (ബോധനം) നൽകിക്കൊണ്ടല്ലാതെ إِلَيْهِ അദ്ദേഹത്തിന് أَنَّهُ കാര്യം ആണെന്ന് لَا إِلَٰهَ ഒരു ഇലാഹും ഇല്ല إِلَّا أَنَا ഞാനല്ലാതെ فَاعْبُدُونِ ആകയാൽ എന്നെ (ത്തന്നെ) നിങ്ങൾ ആരാധിക്കുവീൻ (എന്ന്)

---

ഇങ്ങിനെ, ഏതുവിധേന നോക്കിയാലും ഏറ്റവും ഗൗരവമേറിയ ഒരു അടിസ്ഥാന തത്വമാണ് തൗഹീദ്. എന്നിരിക്കെ, അല്ലാഹു അല്ലാത്തവരെ ആരാധ്യവസ്തുക്കളായി സ്വീകരിക്കുന്നതിൽപരം ഭയങ്കരം മറ്റേതാണ്?! ചിലർ തങ്ങളുടെ ദൈവങ്ങളെ അല്ലാഹുവിന് സമന്മാരും, പങ്കുകാരുമായിട്ടാണ് കരുതുന്നതെങ്കിൽ, വേറെ ചിലർ അവരുടെ ആരാധ്യന്മാരെ ദൈവസന്താനങ്ങളോ, ദൈവാവതാരങ്ങളോ ആയി ഗണിക്കുന്നു. ഖുസാഅഃ, ജുഹൈനഃ, ബനൂസലമഃ (خزاعة ، جهينة ، بَنُو سَلَمَة) മുതലായ അറബി ഗോത്രക്കാർ, മലക്കുകൾ അല്ലാഹുവിന്റെ പെൺമക്കളാണെന്ന് വിശ്വസിച്ചുവന്നിരുന്നു. ഇത് പോലെയുള്ള ഓരോതരം വിശ്വാസങ്ങൾ ഇന്നും പല സമുദായങ്ങൾക്കിടയിലും കാണാം. ഈ വിശ്വാസം തൗഹീദിന് വിരുദ്ധമാണെന്നതിന് പുറമെ, അല്ലാഹുവിന്റെ മഹത്വത്തെ കളങ്കപ്പെടുത്തുകയും, അവനെ സൃഷ്ടിസമാനമാക്കി തരംതാഴ്ത്തുകയും കൂടി ചെയ്യുന്ന തരത്തിലുള്ളതാണ്. അതുകൊണ്ടത്രെ, സന്താനവാദത്തെ ആക്ഷേപിക്കുമ്പോൾ, അല്ലാഹുവിന്റെ പരിശുദ്ധിയെപ്പറ്റി പ്രത്യേകം എടുത്തുപറയുന്നതും.

وَقَالُوا۟ ٱتَّخَذَ ٱلرَّحْمَٰنُ وَلَدًا ۗ سُبْحَٰنَهُۥ ۚ بَلْ عِبَادٌ مُّكْرَمُونَ ﴿٢٦﴾

**﴿26﴾ അവർ [അവിശ്വാസികൾ] പറയുന്നു: 'പരമകാരുണികനായുള്ളവൻ സന്താനത്തെ സ്വീകരിച്ചിരിക്കുന്നു' എന്ന്! അവനെത്രയോ പരിശുദ്ധൻ! എന്നാൽ, (അവർ) ആദരണീയരായ അടിയാൻമാരത്രെ.**

لَا يَسْبِقُونَهُۥ بِٱلْقَوْلِ وَهُم بِأَمْرِهِۦ

**﴿27﴾ അവനെ, വാക്കിൽ അവർ മുൻകടക്കുകയില്ല; അവന്റെ കൽപന**

يَعْمَلُونَ ﴿٢٧﴾

يَعْلَمُ مَا بَيْنَ أَيْدِيهِمْ وَمَا خَلْفَهُمْ وَلَا يَشْفَعُونَ إِلَّا لِمَنِ ٱرْتَضَىٰ وَهُم مِّنْ خَشْيَتِهِۦ مُشْفِقُونَ ﴿٢٨﴾

۞ وَمَن يَقُلْ مِنْهُمْ إِنِّىٓ إِلَٰهٌ مِّن دُونِهِۦ فَذَٰلِكَ نَجْزِيهِ جَهَنَّمَ ۚ كَذَٰلِكَ نَجْزِى ٱلظَّٰلِمِينَ ﴿٢٩﴾

**അനുസരിച്ചുതന്നെ അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.**

**《28》 അവരുടെ മുന്നിലുള്ളതും, അവരുടെ പിന്നിലുള്ളതും അവൻ അറിയുന്നു; അവൻ തൃപ്തിപ്പെട്ടവർക്കല്ലാതെ അവർ ശുപാർശ ചെയ്കയുമില്ല. അവരാകട്ടെ, അവനെ സംബന്ധിച്ച ഭയം നിമിത്തം പേടിച്ചുകൊണ്ടിരിക്കുന്നവരുമാണ്.**

**《29》 അവരിൽനിന്ന് ആരെങ്കിലും, ഞാൻ അവന് [അല്ലാഹുവിന്] പുറമെയുള്ള ഒരു ആരാധ്യനാണെന്ന് പറയുന്നതായാൽ, അങ്ങിനെയുള്ളവന് നാം നരകത്തെ പ്രതിഫലം കൊടുക്കുന്നതാകുന്നു. അപ്രകാരം, അക്രമകാരികൾക്ക് നാം പ്രതിഫലം കൊടുക്കുന്നതാണ്.**

---

《26》 وَقَالُوا അവർ പറയുന്നു اتَّخَذَ ഉണ്ടാക്കി, സ്വീകരിച്ചു الرَّحْمَٰنُ റഹ്മാൻ, പരമ കാരുണികൻ وَلَدًا സന്താനം, മക്കൾ سُبْحَانَهُ അവൻ മഹാപരിശുദ്ധൻ, അവനെത്ര പരിശുദ്ധൻ, അവനെ പരിശുദ്ധപ്പെടുത്തുന്നു بَلْ പക്ഷേ, എന്നാൽ عِبَادٌ അടിയാന്മാരാകുന്നു مُكْرَمُونَ ആദരണീയരായ, ആദരിക്കപ്പെട്ടവരായ 《27》 لَا يَسْبِقُونَهُ അവർ അവനെ മുൻകടക്കുകയില്ല بِالْقَوْلِ വാക്കിൽ, വാക്കുകൊണ്ട് وَهُمْ അവർ, അവരാകട്ടെ بِأَمْرِهِ അവന്റെ കൽപനയെ, കൽപന പ്രകാരം يَعْمَلُونَ പ്രവർത്തിക്കുന്നതാണ് 《28》 يَعْلَمُ അവൻ അറിയും مَا بَيْنَ أَيْدِيهِمْ അവരുടെ മുന്നിലുള്ളത് وَمَا خَلْفَهُمْ അവരുടെ പിന്നിലുള്ളതും وَلَا يَشْفَعُونَ അവർ ശുപാർശ ചെയ്യുന്നതുമല്ല إِلَّا لِمَنِ ഒരുവർക്കല്ലാതെ ارْتَضَى അവൻ തൃപ്തിപ്പെട്ടിട്ടുള്ള وَهُمْ അവരാകട്ടെ, അവർ مِنْ خَشْيَتِهِ അവനെ ഭയപ്പെട്ടത് നിമിത്തം, അവനോടുള്ള ഭയത്താൽ مُشْفِقُونَ പേടിച്ചുകൊണ്ടിരിക്കുന്നവരാണ് 《29》 وَمَنْ يَقُلْ ആരെങ്കിലും പറഞ്ഞാൽ مِنْهُمْ അവരിൽനിന്ന് إِنِّي إِلَٰهٌ ഞാൻ ഇലാഹാണ്, ആരാധ്യനാണ് (എന്ന്) مِنْ دُونِهِ അവനെക്കൂടാതെ فَذَٰلِكَ എന്നാൽ അവൻ نَجْزِيهِ അവന് നാം പ്രതിഫലം നൽകും جَهَنَّمَ നരകത്തെ كَذَٰلِكَ അപ്രകാരം, അപ്രകാരമാണ് نَجْزِي നാം പ്രതിഫലം നൽകുന്നതാണ്, പ്രതിഫലം കൊടുക്കുക الظَّالِمِينَ അക്രമകാരികൾക്ക്

---

മലക്കുകൾ അല്ലാഹുവിന്റെ പുത്രികളാണെന്ന വാദത്തിന്റെ ഖണ്ഡനമാണിത്: അവർ ആദരണീയരും മാന്യന്മാരും തന്നെ. പക്ഷേ, അതുകൊണ്ട് അവർ ആരാധ്യന്മാരായിരിക്കുന്നതിന് ഒരിക്കലും അർഹരല്ല. കാരണം, അവർ അല്ലാഹുവിന്റെ സൃഷ്ടിക

ളായ അടിമകളാകുന്നു. അല്ലാഹുവിന്റെ കൽപന കിട്ടാതെയോ, അവൻ പറഞ്ഞതിന പ്പുറമോ അവർ യാതൊന്നും പറയുകയില്ല. തികച്ചും അവന്റെ കൽപനകൾ അനുസ രിച്ച് നടക്കുന്നവരും, അതിനെതിരായി നടക്കാത്തവരുമാണവർ. അവരുടെ എല്ലാ കാര്യ ങ്ങളും അല്ലാഹുവിന് ശരിക്കും അറിയാം. അവരെ ആരാധിക്കുകമൂലം അവരുടെ വല്ല ശുപാർശ മുഖേനയും രക്ഷകിട്ടുമെന്ന് കരുതുവാനും നിവൃത്തിയില്ല. എന്ത്കൊണ്ടെ ന്നാൽ, അല്ലാഹു തൃപ്തിപ്പെട്ട് അനുവാദം കൊടുത്തവർക്കല്ലാതെ ശുപാർശ ചെയ് വാനും അവർക്ക് സാധ്യമല്ല. സത്യവിശ്വാസികളായ സജ്ജനങ്ങൾക്ക് മാത്രമേ അവന്റെ തൃപ്തി ലഭിക്കുകയുള്ളൂവെന്ന് സ്പഷ്ടവുമാണ്. അങ്ങിനെയുള്ളവരല്ലാത്ത ആളുകൾക്ക് ശുപാർശ ചെയ്തു നോക്കുവാൻ അവർ ധൈര്യപ്പെടുകയില്ല. അല്ലാഹുവിനെ സംബ ന്ധിച്ച് അത്രയും ഭയപ്പാടിലാണവർ. എന്നിരിക്കെ, അവരെ ആരാധ്യന്മാരോ ദൈവസ ന്താനങ്ങളോ ആക്കുന്നതിൽ എന്താണ് അർഥമുള്ളത്?! താൻ ആരാധിക്കപ്പെടുവാൻ അർഹനാണെന്ന് അവരിൽ ഒരാൾ പറയുന്നുവെന്ന് സങ്കൽപിക്കുക: എന്നാൽ, അദ്ദേഹം നരകശിക്ഷക്ക് വിധേയനാകാതിരിക്കുകയില്ല. അദ്ദേഹത്തിന്റെ ഏതെങ്കിലും പ്രകാര ത്തിലുള്ള ഗുണമോ, സ്ഥാനമോ അതിന് തടസ്സമായിരിക്കുന്നതുമല്ല. അക്രമികൾ ആരാ യിരുന്നാലും, നിയമപ്രകാരം അല്ലാഹു അവരെ ശിക്ഷിക്കുന്നതാണ്.

## വിഭാഗം - 3

أَوَلَمْ يَرَ ٱلَّذِينَ كَفَرُوٓا۟ أَنَّ ٱلسَّمَـٰوَٰتِ وَٱلْأَرْضَ كَانَتَا رَتْقًا فَفَتَقْنَـٰهُمَا ۖ وَجَعَلْنَا مِنَ ٱلْمَآءِ كُلَّ شَىْءٍ حَىٍّ ۖ أَفَلَا يُؤْمِنُونَ ﴿٣٠﴾

**﴾30﴿ അവിശ്വസിച്ചവർ കണ്ടില്ലേ: ആകാശങ്ങളും, ഭൂമിയും അടഞ്ഞു നിൽക്കുന്നുണ്ടായിരുന്നു; എന്നിട്ട് അവ രണ്ടും നാം പിളർത്തിയിരിക്കു കയാണ് എന്ന്!? എല്ലാ ജീവവസ്തു ക്കളെയും നാം വെള്ളത്തിൽ നിന്ന് ഉണ്ടാക്കുകയും ചെയ്തു. എന്നിട്ടും അവർ വിശ്വസിക്കുന്നില്ലയോ?!**

وَجَعَلْنَا فِى ٱلْأَرْضِ رَوَٰسِىَ أَن تَمِيدَ بِهِمْ وَجَعَلْنَا فِيهَا فِجَاجًا سُبُلًا لَّعَلَّهُمْ يَهْتَدُونَ ﴿٣١﴾

**﴾31﴿ അവരെയും കൊണ്ട് ഭൂമി ചരിഞ്ഞുപോയേക്കുന്നതിന്, ഭൂമി യിൽ നാം ഉറച്ച പർവ്വതങ്ങൾ ഉണ്ടാ ക്കി വെച്ചിരിക്കുന്നു. അവർ നേർ മാർഗം പ്രാപിക്കുവാനായി നാം അതിൽ വിശാലമായ നിലയിൽ (പല തരം) വഴികൾ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു.**

وَجَعَلْنَا ٱلسَّمَآءَ سَقْفًا مَّحْفُوظًا ۖ وَهُمْ عَنْ ءَايَـٰتِهَا مُعْرِضُونَ ﴿٣٢﴾

**﴾32﴿ ആകാശത്തെ നാം, സൂക്ഷിച്ചു നിറുത്തപ്പെട്ട ഒരു മേൽപു രയും ആക്കിയിരിക്കുന്നു. അവരാ കട്ടെ, അതിലെ ദൃഷ്ടാന്തങ്ങളെക്കു റിച്ച് തിരിഞ്ഞുകളയുന്നവരാകുന്നു.**

وَهُوَ ٱلَّذِى خَلَقَ ٱلَّيْلَ وَٱلنَّهَارَ وَٱلشَّمْسَ وَٱلْقَمَرَ ۖ كُلٌّ فِى فَلَكٍ يَسْبَحُونَ ﴿٣٣﴾

**《33》 രാവ്, പകൽ, സൂര്യൻ, ചന്ദ്രൻ എന്നിവയെ പടച്ചുണ്ടാക്കിയവനത്രെ അവൻ (അല്ലാഹു). ഓരോന്നും, ഓരോ ഭ്രമണപഥത്തിൽ നീന്തി (സഞ്ചരിച്ചു)കൊണ്ടിരിക്കുകയാണ്.**

---

《30》 أَوَلَمْ يَرَ കണ്ടില്ലേ الَّذِينَ كَفَرُوا അവിശ്വസിച്ചവർ أَنَّ السَّمَاوَاتِ ആകാശങ്ങളാണെന്ന് وَالأَرْضَ ഭൂമിയും كَانَتَا അത് രണ്ടുമായിരുന്നു رَتْقًا അടഞ്ഞുനിൽക്കുന്നത്, ചേർന്നു നിൽക്കുന്നത്, തിങ്ങിച്ചേർന്നത് (എന്ന്) فَفَتَقْنَاهُمَا എന്നിട്ട് അത് രണ്ടും നാം പിളർത്തി وَجَعَلْنَا നാം ആക്കുകയും, (ഉണ്ടാക്കുകയും) ചെയ്തു مِنَ الْمَاءِ വെള്ളത്തിൽ നിന്ന്, വെള്ളത്താൽ كُلَّ شَيْءٍ എല്ലാ വസ്തുവെയും حَيٍّ ജീവനുള്ള أَفَلا يُؤْمِنُونَ എന്നിട്ടും അവർ വിശ്വസിക്കുന്നില്ലേ 《31》 وَجَعَلْنَا നാം ഉണ്ടാക്കുകയും ചെയ്തു فِي الأَرْضِ ഭൂമിയിൽ رَوَاسِيَ ഉറച്ചുനിൽക്കുന്ന മലകളെ, ആണികളെ, കീലങ്ങളെ أَنْ تَمِيدَ അത് ചരിഞ്ഞുപോകുന്നതിന് (ചരിയാതിരിക്കുവാനായി) بِهِمْ അവരെയുംകൊണ്ട് وَجَعَلْنَا നാം ഉണ്ടാക്കുക (ഏർപ്പെടുത്തുക)യും ചെയ്തു فِيهَا അതിൽ فِجَاجًا വിശാലമായ നിലയിൽ سُبُلًا വഴികളെ لَعَلَّهُمْ يَهْتَدُونَ അവർ നേർമാർഗം പ്രാപിക്കുവാനായി (അവർക്ക് വഴി അറിയുവാനായി) 《32》 وَجَعَلْنَا السَّمَاءَ ആകാശത്തെ നാം ആക്കി سَقْفًا ഒരു മേൽപുര مَحْفُوظًا സൂക്ഷിച്ചു നിറുത്തപ്പെട്ട وَهُمْ അവർ, അവരാകട്ടെ عَنْ آيَاتِهَا അതിലെ ദൃഷ്ടാന്തങ്ങളെക്കുറിച്ച് مُعْرِضُونَ തിരിഞ്ഞുകളയുന്നവരാണ്, അശ്രദ്ധരാണ് 《33》 وَهُوَ അവൻ الَّذِي خَلَقَ സൃഷ്ടിച്ചിട്ടുള്ളവനത്രെ اللَّيْلَ രാത്രി وَالنَّهَارَ പകലും وَالشَّمْسَ സൂര്യനും وَالْقَمَرَ ചന്ദ്രനും كُلٌّ എല്ലാം തന്നെ فِي فَلَكٍ ഓരോ ഭ്രമണപഥത്തിൽ يَسْبَحُونَ നീന്തുന്നു, സഞ്ചരിക്കുന്നു

---

സൃഷ്ടികർതൃത്വത്തിലും, രക്ഷാകർതൃത്വത്തിലുമുള്ള ഏകത്വം, (التوحيد فى الخالقية والربوبية) ആരാധ്യതയിലെ ഏകത്വ (التوحيد فى الالوهية)ത്തിന് തെളിവായി ഉദ്ധരിക്കുക ക്വുർആന്റെ ഒരു സാധാരണ പതിവാകുന്നു. അതാണ് നാം ഇവിടെയും കാണുന്നത്. യുക്തി, അനുഭവം, വേദപ്രമാണം എന്നിവയെ അടിസ്ഥാനമാക്കിക്കൊണ്ടുള്ള വിവരണങ്ങൾക്ക് ശേഷം, സദാ മനുഷ്യൻ കണ്ടറിഞ്ഞുകൊണ്ടിരിക്കുന്ന നിത്യസത്യങ്ങളായ ആറേഴു പ്രകൃതി ദൃഷ്ടാന്തങ്ങളെ അല്ലാഹു ഇവിടെ നിരത്തിക്കാട്ടുന്നു. ഇവയെങ്കിലും ഈ സത്യനിഷേധികൾക്ക് ചിന്തിച്ചറിഞ്ഞുകൂടേ- അവർ ഇതൊന്നും കാണുന്നില്ലേ- എന്നാണ് അല്ലാഹു ചോദിക്കുന്നത്.

أنّ السّموات والأرض كانتا رتقاً ففتقنا هما ആകാശങ്ങളും ഭൂമിയും അടഞ്ഞുനിൽക്കുന്നതായിരുന്നു, എന്നിട്ട് അവയെ നാം പിളർത്തി.) ഇതാണ് ഒന്നാമത്തെ ദൃഷ്ടാന്തമായി കാട്ടുന്നത്. رتق ('റത്ക്വുൻ') എന്നാൽ, 'അടഞ്ഞത് തിങ്ങിയത്, ഒട്ടിച്ചേർന്നത്, ഇടതൂർന്നത്

എന്നിങ്ങനെയും فتق ('ഫതക്') എന്നാൽ, 'പിളർന്നത്, അടർന്നത്, തുറന്നത്' എന്നിങ്ങനെയും അർഥം വരുന്നതാകുന്നു. ഈ അർഥങ്ങളുടെ വെളിച്ചത്തിൽ ഒന്നിലധികം വ്യാഖ്യാനങ്ങളും ഈ വാക്യത്തിന് നൽകപ്പെട്ടുകാണാം. 'അവിശ്വസിച്ചവർ കണ്ടില്ലേ' എന്നാരംഭിച്ചുകൊണ്ട്, ഖുർആൻ അവതരിച്ചുകൊണ്ടിരിക്കുന്ന കാലത്തെ അവിശ്വാസികളെ പ്രത്യേകമായും അല്ലാത്തവരെ പൊതുവായും ചിന്തിക്കുവാൻ ആഹ്വാനം ചെയ്യുന്ന ചില ദൃഷ്ടാന്തങ്ങളാണ് ഈ വചനങ്ങൾ ഉൾക്കൊള്ളുന്നത്. അപ്പോൾ ആ ദൃഷ്ടാന്തങ്ങൾ അക്കാലത്തുള്ളവർക്കും ഗ്രാഹ്യമാകുന്ന തരത്തിലുള്ളതായിരിക്കണമല്ലോ. ഈ നിലവെച്ചു നോക്കുമ്പോഴും ഭൂരിപക്ഷം ഖുർആൻ വ്യാഖ്യാതാക്കളുടെ അഭിപ്രായം നോക്കുമ്പോഴും, രണ്ടാമതായി ഉദ്ധരിച്ച ദൃഷ്ടാന്തവും (ജീവവസ്തുക്കളെ വെള്ളത്തിൽ നിന്നുണ്ടാക്കി എന്നതും) ഇതും തമ്മിലുള്ള സ്വാഭാവിക ബന്ധം പരിഗണിക്കുമ്പോഴും ഇവിടെ കൂടുതൽ അനുയോജ്യമായിക്കാണുന്നതും, ഇബ്നു അബ്ബാസ് (റ), ഹസൻ ബസ്വരീ (റ) എന്നിവരുടെ വ്യാഖ്യാനമാകുന്നു. അതായത്:-

ആകാശങ്ങൾ മഴ വർഷിക്കാതെയും, ഭൂമി ഉൽപാദനം നൽകാതെയും അടഞ്ഞുകിടക്കുകയായിരുന്നു. പിന്നീട് അല്ലാഹു ആകാശത്ത് നിന്ന് മഴ വർഷിപ്പിക്കുക വഴി അതിനെയും ഭൂമിയിൽ സസ്യലതാദികൾ മുളപ്പിക്കുക വഴി അതിനെയും പിളർത്തി- അഥവാ തുറന്നു. ഈ വസ്തുത ഭൂമി ഉല്പാദനയോഗ്യമല്ലാതിരുന്ന ഒരു കാലത്തെയും, അതിന് ശേഷമുള്ള കാലത്തെയുമാണ് കുറിക്കുന്നത്. ഭൂപ്രകൃതി ശാസ്ത്രവും ഇതിനോട് യോജിക്കുന്നു. കൂടാതെ ഓരോ കൊല്ലവും ഉണ്ടാകുന്ന വേനൽക്കാലത്തെയും വർഷക്കാലത്തെയും ഉദ്ദേശിച്ചു നോക്കുന്നതായാലും ഈ വ്യാഖ്യാനം ശരിയാകും. മഴ വർഷിക്കാതെ, ഭൂമി വരണ്ടും ഉണങ്ങിയും അടഞ്ഞും ഇറുകിക്കിടക്കുമ്പോൾ, അല്ലാഹുവിന്റെ അനുഗ്രഹമാകുന്ന അദൃശ്യഹസ്തം ആകാശത്തുനിന്ന് മഴ ഇറക്കി അതിനെ പിളർന്നു തുറക്കുന്നതും അത് പച്ചപിടിക്കുന്നതും നമ്മുടെ നിത്യാനുഭവമാണല്ലോ.

ഇപ്പോൾ 'വെള്ളത്തിൽ നിന്ന് എല്ലാ ജീവവസ്തുക്കളെയും നാം ഉണ്ടാക്കി' (وَجَعَلْنَا مِنَ الْمَاء كُلَّ شَيْءٍ حَيٍّ) എന്ന് പറഞ്ഞ രണ്ടാമത്തെ ദൃഷ്ടാന്തം വളരെ വ്യക്തമാണ്. ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ, ജന്തുവർഗങ്ങളും സസ്യവർഗങ്ങളും ഉൽഭവിക്കുന്നത് വെള്ളത്തിൽ നിന്നാണെന്ന് കാണാം. അഥവാ വളർച്ചയുള്ള എല്ലാ വസ്തുവിനും ജലം അനിവാര്യമത്രെ. ഈ രണ്ട് കാര്യങ്ങളുടെയും-ആകാശത്ത് നിന്ന് ജലം ഇറക്കി ഭൂമിയെ ഉല്പാദനയോഗ്യമാക്കിത്തീർക്കുന്നതിന്റെയും, ജലത്തിൽ നിന്ന് ജീവനുള്ള വസ്തുക്കളെ ഉൽപാദിപ്പിക്കുന്നതിന്റെയും- കർത്താവ് അല്ലാഹുവല്ലാതെ മറ്റാരുമല്ലെന്ന് അവിശ്വാസികളും സമ്മതിക്കുന്ന പരമാർഥമാകുന്നു. എന്നിട്ടും അവർ തൗഹീദിൽ വിശ്വസിക്കാത്തതിനെപ്പറ്റിയുള്ള ആക്ഷേപമാണ് أَفَلَا يُؤْمِنُونَ (എന്നിട്ടും അവർ വിശ്വസിക്കുന്നില്ലേ) എന്ന വാക്യം കാണിക്കുന്നത്.

ആകാശത്തിന്റെ അടഞ്ഞുകിടക്കലിനെയും ഭൂമിയുടെ പിളർപിനെയും കുറിച്ചുള്ള രണ്ടാമത്തെ വ്യാഖ്യാനം ഇപ്രകാരമാകുന്നു: ഭൂമിയും ആകാശവും ഒരു കാലത്ത് തമ്മിൽ ഒട്ടിച്ചേർന്നു നിൽക്കുന്ന ഒരേ വസ്തുവായിരുന്നു. പിന്നീട് അവ തമ്മിൽ പിളർത്തി ഭൂമിയെ അതിൽ നിന്നും വേർപെടുത്തിയിരിക്കുകയാണ്. ഇന്ന് പൊതുവിൽ അംഗീകരിക്കപ്പെട്ടിട്ടുള്ള ഒരു ശാസ്ത്രീയാഭിപ്രായത്തിന്റെ ആനുകൂല്യം ഈ വ്യാഖ്യാനത്തിനുണ്ട്. അഥവാ പ്രസ്തുത ശാസ്ത്രീയവാദത്തിൽ നിന്നാണ് ഈ വ്യാഖ്യാനത്തിന് താഴെകാണുന്ന വിശദീകരണം നൽകപ്പെടുന്നത്.

ക്രിസ്ത്വബ്ദം 17-ാം നൂറ്റാണ്ടുവരെ പൊതുവിൽ അംഗീകരിക്കപ്പെട്ട ശാസ്ത്രീയാഭി

പ്രായവും, പൊതുജനവിശ്വാസവും, ഭൂമി ഒരിടത്ത് നിശ്ചലമായി നിൽക്കുകയാണെന്നും, സൂര്യൻ അതിനെ ചുറ്റിക്കൊണ്ടിരിക്കുകയാണെന്നുമായിരുന്നു. ഈ അടിസ്ഥാനത്തിലാണ് അതുവരെയുള്ള ശാസ്ത്രീയ സിദ്ധാന്തങ്ങൾ മിക്കവാറും കെട്ടിപ്പടുക്കപ്പെട്ടിരുന്നതും. ക്രി. 17-ാം നൂറ്റാണ്ട് മുതൽ ഈ അടിസ്ഥാന തത്വത്തിന് ഇളക്കം പറ്റുകയും, അടുത്ത കാലങ്ങളിൽ അത് ശരിയല്ലെന്നും, വാസ്തവം മറിച്ചാണെന്നും സ്ഥാപിക്കപ്പെടുകയും ചെയ്തിരിക്കുന്നു. അന്ന് അറിയപ്പെട്ടിരുന്ന ഏഴു ഉപഗ്രഹങ്ങൾ- അതായത്: സൂര്യൻ, ചന്ദ്രൻ, വ്യാഴം, ശനി, ചൊവ്വ, ബുധൻ, ശുക്രൻ എന്നീ സപ്തഗ്രഹങ്ങൾ- *(*)* ഭൂമിക്ക് ചുറ്റും സഞ്ചരിച്ചുകൊണ്ടിരിക്കുകയാണെന്നായിരുന്നു വിശ്വസിക്കപ്പെട്ടിരുന്നത്. അടിസ്ഥാനം മാറിയതോടുകൂടി സൂര്യന്റെ സ്ഥാനം ഇന്ന് ഭൂമിയും, ഭൂമിയുടെ സ്ഥാനം സൂര്യനും കൈക്കലാക്കിയിരിക്കുന്നു. എന്നാൽ, ചന്ദ്രൻ അന്നും ഇന്നും ഭൂമിയുടെ ഉപഗ്രഹമായിത്തന്നെ അവശേഷിക്കുന്നു. പക്ഷേ, സപ്തഗ്രഹങ്ങളിൽ ചന്ദ്രന്റെ പേർ നഷ്ടപ്പെട്ടുപോകുകയും, പുതുതായി സൂര്യന്റെ ഉപഗ്രഹങ്ങളിൽ മൂന്ന് ഉപഗ്രഹങ്ങൾ (യുറാനസ്, നെപ്ട്യൂൻ, പ്ലൂട്ടോ) കൂടി കണ്ടുപിടിക്കപ്പെടുകയും ചെയ്തിരിക്കുന്നു. അങ്ങിനെ, സൂര്യനും, അതിന്റെ ഉപഗ്രഹങ്ങളായ ഈ നവഗ്രഹങ്ങളും കൂടിയാണ് ഈ 'സൗരയൂഥം' (**المجموعة الشمسية**) എന്ന പേരിൽ അറിയപ്പെടുന്നത്. സൂര്യനാകട്ടെ, മറ്റു നക്ഷത്രങ്ങളെപ്പോലുള്ള ഒരു നക്ഷത്രവുമാകുന്നു.

ഭൂമി ഉൾപ്പെടെയുള്ള ഈ നവഗ്രഹങ്ങൾ ഒരു കാലത്ത് സൂര്യന്റെ അംശങ്ങളായിരുന്നു. കണക്കറ്റ വേഗതയോടുകൂടി, കോടിക്കണക്കിൽ വർഷങ്ങളായി സ്വയം അച്ചുതണ്ടിൻമേൽ ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുന്ന വമ്പിച്ച ഒരു അഗ്നിഗോളമാണ് സൂര്യൻ. അതിന്റെ ഗതിവേഗത നിമിത്തം അതിൽനിന്ന് ഓരോ കാലത്തായി പൊട്ടിത്തെറിച്ചുപോയ തീയുണ്ടകളാണ് മേൽപറഞ്ഞ ഗ്രഹങ്ങൾ ഓരോന്നും പരസ്പരം വ്യത്യസ്തമായ അകലത്തിലും വലിപ്പത്തിലും സ്ഥിതി ചെയ്യുന്നു. ചലനവേഗതയിലും സഞ്ചാരഗതിയിലും ഓരോന്നും ഓരോ വിധത്തിലാണുള്ളത്. ഓരോന്നിനും പ്രത്യേക സഞ്ചാരമാർഗങ്ങളുണ്ട്, എന്നൊക്കെയാണ് ശാസ്ത്രത്തിന്റെ അഭിമതം. നിരീക്ഷണ സൗകര്യങ്ങൾ നോക്കുമ്പോൾ മുൻകാലത്തെ അപേക്ഷിച്ച് ഇന്നത്തെ ശാസ്ത്രീയ സിദ്ധാന്തങ്ങളാണ് കൂടുതൽ വിശ്വാസയോഗ്യമായിരിക്കുക എന്ന് സ്പഷ്ടമാകുന്നു. പക്ഷേ, ശാസ്ത്രീയ സിദ്ധാന്തങ്ങൾ സുസ്ഥിരമാണെന്ന് ഉറപ്പിച്ചിരിക്കുവാൻ നിവൃത്തിയില്ല. കൂടുതൽ തെളിവുകളുടെ വെളിച്ചത്തിൽ ഈ അഭിപ്രായത്തിൽ മാറ്റമോ തിരുത്തലോ സംഭവിച്ചുകൂടാ എന്നില്ല. *(**)*

---

***(*) ഇവയ്ക്ക് അറബിയിൽ السبع السيارة എന്ന് പറയപ്പെടുന്നു. ക്രമപ്രകാരം അറബിയിലുള്ള പേരുകൾ ഇപ്രകാരമാണ്.*** **الشمس (٢) القمر (٣) المشترى (٤) الزهل (٥) المريخ (٦) العطارد (٧) الزهرة (١)**

***(**) നക്ഷത്രഗോളങ്ങൾ തമ്മിൽ യാദൃശ്ചികമായി കൂട്ടിമുട്ടി അവയിൽ നിന്ന് പൊട്ടിപ്പോന്ന ഖണ്ഡങ്ങളാണ് ഗ്രഹങ്ങളെന്നുണ്ടായിരുന്ന അഭിപ്രായം ഇപ്പോൾതന്നെ തള്ളപ്പെട്ടു തുടങ്ങിയിരിക്കുകയാണ്. ഇങ്ങിനെ, ശാസ്ത്രത്തിന്റെ പല സിദ്ധാന്തങ്ങളും നിരീക്ഷണങ്ങളുടെ അടിസ്ഥാനത്തിൽ മാറിക്കൊണ്ടിരിക്കുന്നതുകൊണ്ട് ഖുർആനെ ശാസ്ത്രത്തോട് ഒപ്പിച്ചു വ്യാഖ്യാനിക്കുവാൻ നിവൃത്തിയില്ല. ശാസ്ത്രം ഖുർആന്റെ വ്യക്തമായ അർഥത്തോട് യോജിച്ചുകണ്ടാൽ അത് തീർച്ചയായും, സ്വീകരിക്കാമെന്ന് മാത്രം.***

മേൽപറഞ്ഞ പ്രകാരം സൂര്യനിൽ നിന്ന് തെറ്റിത്തെറിച്ചുപോന്ന നമ്മുടെ ഭൂമി, സ്വന്തം അച്ചുതണ്ടിൽ ദിനംപ്രതി ഒരു പ്രാവശ്യവും, സൂര്യന് ചുറ്റുമായി ഒരു കൊല്ലത്തിൽ ഒരു പ്രാവശ്യവും ചുറ്റി സഞ്ചരിക്കുന്നു. ഈ ചലനത്തിൽ നിന്നത്രെ ദിവസങ്ങളും, സൗര വർഷങ്ങളും നാം കണക്ക് കൂട്ടുന്നത്. സ്വന്തം അച്ചുതണ്ടിൽ ചുറ്റിത്തിരിയുമ്പോൾ സൂര്യന്റെ ഭാഗത്തേക്ക് അഭിമുഖമായിരിക്കുന്ന സ്ഥലം-ഇതെപ്പോഴും ഭൂഗോളത്തിന്റെ പകുതിഭാഗമായിരിക്കും- പകലായും, മറുവശം രാത്രിയായും ഇരിക്കും. ഈ രണ്ട് ചല നങ്ങൾക്ക് പുറമെ ഭൂമിയുടെ സ്വന്തം അച്ചുതണ്ട് അൽപം ചരിഞ്ഞുകൊണ്ടാണ് സ്ഥിതി ചെയ്യുന്നതെന്ന കാരണത്താൽ, സൂര്യന്റെ മധ്യരേഖയിൽ നിന്ന് അത് അൽപം വട ക്കോട്ടും, തെക്കോട്ടും ചരിഞ്ഞുകൊണ്ടിരിക്കും. മൂന്ന് മാസത്തോളം ഉത്തരഭാഗത്തേക്കു നീങ്ങുകയും അടുത്ത മൂന്ന് മാസത്തിൽ വീണ്ടും മധ്യരേഖയിലേക്ക് തിരിച്ചുവരികയും ചെയ്യുന്നു. ഈ ആറ് മാസക്കാലത്തിനാണ് ഉത്തരായന (സൂര്യൻ മധ്യരേഖയിൽ നിന്നു വടക്കായിരിക്കുന്ന) കാലം എന്ന് പറയപ്പെടുന്നത്. പിന്നീട് ഇതേമാതിരി ദക്ഷിണഭാഗ ത്തേക്കും ചരിയുകയും തിരിച്ചുവരികയും ചെയ്യുന്നു. ഈ ആറുമാസക്കാലമാണ് ദക്ഷി ണായന (തെക്കുഭാഗത്ത് സ്ഥിതി ചെയ്യുന്ന) കാലം.

ഓരോ അയനങ്ങളിലുമുള്ള പോക്കുവരവിനെത്തുടർന്നു നമുക്ക് ചൂടും, തണുപ്പും, വെയിലും, മഴയും വ്യത്യാസപ്പെട്ടുകൊണ്ടിരിക്കുന്നതിന് പുറമെ, രാപ്പകലിന്റെ ദൈർഘ്യ ത്തിൽ വ്യത്യാസവും അനുഭവപ്പെടുന്നു. ഈ പോക്കുവരവിനെ അടിസ്ഥാനമാക്കിയാണ് നാല് കാലങ്ങൾ (വസന്തകാലം, ഉഷ്ണകാലം, ശരൽക്കാലം, മഞ്ഞുകാലം എന്നിവ കണക്കാക്കപ്പെടുന്നതും. *(*)* വടക്കേഅയനത്തിൽ സൂര്യൻ നിൽക്കുമ്പോൾ ഭൂമധ്യരേ ഖയുടെ വടക്കുഭാഗത്തുള്ളവർക്ക് പകൽ അധികരിച്ചും, തെക്കേ അയനത്തിൽ സൂര്യ നുള്ളപ്പോൾ നേരെമറിച്ചും സംഭവിക്കുന്നു. മദ്ധ്യരേഖക്ക് നേരെ നിൽക്കുമ്പോൾ രാവും പകലും എല്ലായിടത്തും സമമായിരിക്കുകയും ചെയ്യുന്നതാണ്.

മേൽ പ്രസ്താവിച്ച പ്രകാരം ഒരു കാലത്ത് സൂര്യശരീരത്തിന്റെ അംശമായിരുന്നു ഭൂമി. പിന്നീട് അതിൽ നിന്ന് വേറിട്ട് അടർന്നുപോന്നതിനെ ഉദ്ദേശിച്ചാണ് 'ആകാശ ങ്ങളും ഭൂമിയും അടഞ്ഞുനില്ക്കുന്നതായിരുന്നു, എന്നിട്ട് അവ രണ്ടും പിളർത്തി' എന്ന് പറഞ്ഞതെന്നാണ് ആധുനിക കാലക്കാരായ ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. 17-ാം നൂറ്റാണ്ട്‌വരെ, അല്ലെങ്കിൽ 18-ാം നൂറ്റാണ്ട് വരെ മിക്കവാറും അജ്ഞാതമായി രുന്ന ഈ തത്വത്തെ ഉദ്ദേശിച്ചുകൊണ്ട് 'അവിശ്വസിച്ചവർ കണ്ടില്ലേ' (أَوَلَمْ يَرَ الَّذِينَ كَفَرُوا) എന്ന് ചോദിക്കുന്നതിൽ വളരെ അർഥമൊന്നുമില്ലല്ലോ. അപ്പോൾ, ഈ ചോദ്യം അവർക്ക് സാമാന്യ പരിചയമെങ്കിലുമുള്ള ഒന്നിനെക്കുറിച്ചായിരിക്കണ മെന്നാണ് മനസ്സിലാക്കേണ്ടത്. ഇതാലോചിക്കുമ്പോൾ, ഈ ആയത്തിന്റെ വ്യാഖ്യാന ത്തിൽ മുൻഗാമികൾ പറഞ്ഞിട്ടുള്ള അഭിപ്രായങ്ങൾക്കാണ് ഇവിടെ പ്രസക്തി കാണു ന്നത്. അല്ലാഹുവിനറിയാം. ഏതായാലും ശാസ്ത്രം കൊണ്ട് സത്യമായിപ്പുലർന്നു കഴിഞ്ഞ ഏതൊരു സിദ്ധാന്തത്തോടും ഇതേവരെ ക്വുർആൻ എതിരായി കാണപ്പെട്ടി ട്ടില്ല- കാണപ്പെടുകയുമില്ല.

സൗരയൂഥത്തെപ്പറ്റിയും, ഭൂമിയെപ്പറ്റിയും ഇവിടെ അൽപം വിവരിക്കുവാൻ കാരണം 31, 32, 33 എന്നീ ആയത്തുകളുടെ ഉള്ളടക്കത്തിലേക്കും, ക്വുർആനിലെ മറ്റു പല ആയ ത്തുകളിലേക്കും അത് വെളിച്ചം നൽകുന്നതാകകൊണ്ടാണെന്ന് പ്രത്യേകം പറഞ്ഞു കൊള്ളട്ടെ. ആകാശഭൂമികളിലും, സൂര്യചന്ദ്രനക്ഷത്രാദികളിലും അടങ്ങിയിരിക്കുന്ന

*(*)* (١) الربيع (٢) الصيف (٣) الخريف (٤) الشتاء

പ്രകൃതി രഹസ്യങ്ങളെക്കുറിച്ച് ഉണർത്തിക്കൊണ്ടിരിക്കുക ഖുർആന്റെ പതിവാണല്ലോ.

ഭൂഗോളം ആദ്യത്തിൽ ഒരു വമ്പിച്ച തീയുണ്ടയായിരുന്നുവെന്നും ഉരുകിയ ദ്രാവക മായിരുന്നുവെന്നും ശാസ്ത്രം സമർഥിക്കുന്നു. ക്രമേണ അത് തണുത്തുവന്നു. ഉപരി ഭാഗം ആദ്യം ചൂടാറുകയും ചൂടാറുന്നതോടൊപ്പം ഉപരിതലം ഉറച്ചു കരയായിത്തീരു കയും ജലാംശങ്ങൾ സമുദ്രമായിത്തീരുകയും ചെയ്തു. ഉഷ്ണവീര്യം നഷ്ടപ്പെട്ടു ചൂടാ റുമ്പോൾ ഉപരിതലത്ത് അൽപാൽപം ചുക്കിച്ചുളിവുണ്ടാവുക സ്വാഭാവികമാണല്ലോ. ഈ നിമ്നോന്നതിയിൽ, ഉയർന്നു നിൽക്കുന്ന ഭാഗം പർവ്വതങ്ങളും കുന്നുകളും പീഠഭൂ മിയും ആകുന്നു. താഴ്ന്നു നിൽക്കുന്ന ഭാഗം നദികളും, കടലുകളും, തടാകങ്ങളുമാ കുന്നു. എന്നാൽ ഭൂമിയുടെ അന്തർഭാഗം ഇന്നും ചുട്ടുപഴുത്തുകൊണ്ടേ സ്ഥിതി ചെയ്യുന്ന ദ്രാവകമാണ്. ഇടക്കിടെ അവിടവിടെ സംഭവിക്കുന്ന ഭൂകമ്പങ്ങളും, അഗ്നി പർവതങ്ങളും ഇതിന് സാക്ഷികളാകുന്നു. അഗ്നിപർവ്വതങ്ങൾ ക്ഷോഭിക്കുമ്പോൾ അതിൽ നിന്ന് പ്രവഹിക്കുന്ന 'ലാവ' എന്ന അത്യുഷ്ണദ്രാവകവും, അഗ്നിപർവതങ്ങ ളിൽ നിന്ന് നിത്യം വമിച്ചുകൊണ്ടിരിക്കുന്ന ഉഷ്ണനീരാവികളും ഭൂമിയുടെ അന്തർഭാഗ ദ്രാവകത്തിൽ നിന്നുള്ളതത്രെ.

25000 നാഴികയോളം ചുറ്റളവും 8000 നാഴിക മധ്യവ്യാസവും വരുന്നതാണ് നമ്മുടെ ഈ ചെറിയ ഭൂഗോളം. ഏറ്റവും ഉയർന്നുനിൽക്കുന്ന പർവതങ്ങളുടെ ഉയരവും, ഏറ്റവും ആഴമുള്ള സമുദ്രങ്ങളുടെ ആഴവും അതിനോട് താരതമ്യം ചെയ്യുമ്പോൾ ഒരു മുഴം വ്യാസം വരുന്ന ഒരു പന്തിൻമേൽ ഒരു ഗോതമ്പുമണിയുടെ ഏഴിലൊരംശം മാത്രം വലിപ്പത്തിലുള്ള ഒരു മുഴയോ, കുഴിയോ ഉണ്ടായാലത്തെ മാതിരി മാത്രമേ ഉള്ളൂവെ ന്നതു ഇവിടെ ശ്രദ്ധേയമാകുന്നു. ഭൂമിയുടെ നാനാഭാഗങ്ങളിലും തൂക്കം ശരിപ്പെടുത്തി, ഒരു പുറത്തേക്ക് ചരിഞ്ഞുപോകാതിരിക്കുന്നതിനും അതിന്റെ ഉപരിതലം ദ്രാവകമയ മായ ഉൾഭാഗത്തേക്ക് പതിഞ്ഞുപോകാതിരിക്കുന്നതിനും, അന്തർഭാഗത്തു തിങ്ങി വിങ്ങി ക്കൊണ്ടിരിക്കുന്ന വസ്തുക്കൾ പുറത്തോട്ടൊഴുകി ഉപരിതലം താറുമാറാകാതിരിക്കു ന്നതിനും വേണ്ടി പർവ്വതങ്ങളും പാറകളും അല്ലാഹു ഉറപ്പിച്ചിരിക്കുന്നു. വായുവെയും വെള്ളത്തെയുംപോലെ, ഇളകിമറിയുന്ന ലഘുപദാർത്ഥമായിരുന്നു ഭൂമുഖമെങ്കിൽ, അതെത്രമാത്രം വിഷമകരമായിരുന്നു?! കുന്നും കുണ്ടുമായും, കരയും വെള്ളവുമായും, നാടും കാടുമായും- അങ്ങിനെ പലതരത്തിലും- വ്യത്യസ്തവിഭാഗങ്ങളായിട്ടാണ് ഭൂമി സ്ഥിതി ചെയ്യുന്നത്. ഇവയിൽ ഏതെങ്കിലും ഒരവസ്ഥ മാത്രമായിരുന്നു എല്ലാ ഇടത്തും ഉള്ളതെങ്കിൽ, അതും അങ്ങേ അറ്റം ബുദ്ധിമുട്ടായിരുന്നേനെ!

ഇങ്ങിനെയുള്ള വ്യത്യസ്തമായ ഭൂവിഭാഗങ്ങളിൽക്കൂടി മനുഷ്യന് അവന്റെ യാത്രാ മാർഗങ്ങൾ അല്ലാഹു സൗകര്യപ്പെടുത്തിക്കൊടുത്തിട്ടുള്ളത് മറ്റൊരു മഹാ അനുഗ്രഹ മത്രെ. കരയിലും കടലിലും മാത്രമല്ല, വായുവിലും അവന് സഞ്ചാരമാർഗങ്ങൾ തുറ ന്നുകൊടുത്തിരിക്കുകയാണ്. അതിലും ഉപരിയായി, ഇന്ന് ബഹിരാകാശത്തിലും അല്ലാഹു സഞ്ചാര സൗകര്യം ഏർപ്പെടുത്തിക്കൊടുത്തിരിക്കുന്നു. ഓരോ മാർഗവും ഉപയോഗപ്പെടുത്തുവാനുള്ള അറിവും, ഉപകരണങ്ങളും അവൻ മനുഷ്യന് നൽകിക്കൊ ണ്ടിരിക്കുന്നു. അവ ഉപയോഗപ്പെടുത്തി മനുഷ്യന് യഥേഷ്ടം സഞ്ചരിക്കാം. അവന്റെ ഉദ്ദിഷ്ടസ്ഥാനങ്ങളിൽ എത്തിച്ചേരുകയും ചെയ്യാം.

ആകാശമണ്ഡലങ്ങളിലെ കണക്കറ്റ നക്ഷത്രഗ്രഹങ്ങളിലൊന്നായ സൂര്യന്റെ നന്നേ ചെറിയ ഒരു ഉപഗ്രഹമാണല്ലോ ഈ ഭൂമി. അവയൊന്നും ഭൂമിയുടെ മീതെ വീഴാതെയും, തമ്മിൽ കൂട്ടിമുട്ടാതെയും അല്ലാഹു കാത്തുവരുന്നു. ഓരോന്നും ഓരോ വ്യവസ്ഥയനു സരിച്ച് നിശ്ചിത സ്ഥാനങ്ങളിലും, നിശ്ചിതതോതിലും നിലകൊള്ളുന്നു. 'അവന്റെ അനു

മതികൂടാതെ ഭൂമിയുടെമേൽ ആകാശം വീണുപോകുന്നതിൽ നിന്ന് അവൻ തടഞ്ഞു നിറുത്തുന്നു.' (وَيُمْسِكُ السَّمَاءَ أَنْ تَقَعَ عَلَى الأَرْضِ إِلا بِإِذْنِهِ - الحج : ٦٥)

അൽപമൊന്ന് ചിന്തിച്ചുനോക്കുക: ഒരു വലിയവീട്! ഭൂമി അതിന്റെ അടിനിലം! ആകാശം അതിന്റെ മേൽ പുര! പകലിൽ വെളിച്ചത്തിന് സൂര്യൻ! രാത്രിക്കു ചന്ദ്രൻ! അലങ്കാരത്തിനായി മിന്നിത്തിളങ്ങുന്ന അനേകകോടി നക്ഷത്രങ്ങളും! ജീവികളെല്ലാം അതിലെ ഗൃഹവാസികൾ! സസ്യലതാദികളെല്ലാം അവർക്ക് ഭക്ഷണപദാർഥങ്ങൾ! മറ്റുള്ളതെല്ലാം വീട്ടുപകരണങ്ങൾ! യഥേഷ്ടം ഇരിക്കാനും, കിടക്കാനും, തിന്നാനും, കുടിക്കാനും, വിശ്രമിക്കുവാനും മതിയായ സൗകര്യങ്ങൾ പുറമെയും! ഇതെല്ലാം ആരുണ്ടാക്കി? ആർ നിയന്ത്രിക്കുന്നു? ആർ മേൽനോട്ടം ചെയ്തു ഭരിക്കുന്നു? അല്ലാഹു! അവനല്ലാതെ മറ്റാരാണ്?! ആർക്കാണതിൽ പങ്കുള്ളത്?! അഥവാ, അവയെല്ലാം സ്വയമങ്ങ് അസ്തിത്വം പൂണ്ടതെന്നോ?അല്ല-ഒരിക്കലുമല്ല! യുക്തിചിന്ത അതിന് അനുവദിക്കുകയില്ല; ബുദ്ധി അതിന് സമ്മതിക്കുകയുമില്ല. എല്ലാം അല്ലാഹുവിന്റെ കർതൃത്വം അവന്റെ മാത്രം കൃതി!

പക്ഷേ, മനുഷ്യൻ ചിന്തിക്കുന്നില്ല! അവൻ ദൃഷ്ടാന്തങ്ങൾ നിത്യേന കണ്ടുകൊണ്ടിരിക്കുന്നു. എങ്കിലും വേണ്ടപോലെ ചിന്തിക്കാതെ തിരിഞ്ഞുകളയുകയാണ്! (وَهُمْ عَنْ آيَاتِهَا مُعْرِضُونَ)

وَمَا جَعَلْنَا لِبَشَرٍ مِّن قَبْلِكَ ٱلْخُلْدَ ۖ أَفَإِيْن مِّتَّ فَهُمُ ٱلْخَٰلِدُونَ ﴿٣٤﴾

**《34》 (നബിയേ) നിനക്കുമുമ്പ് ഒരു മനുഷ്യനും നാം നിത്യജീവിതം നിശ്ചയിക്കുകയുണ്ടായിട്ടില്ല. എന്നിരിക്കെ, നീ മരിച്ചാൽ പിന്നെ അവർ ശാശ്വതൻമാരായിരിക്കുമോ?!**

كُلُّ نَفْسٍ ذَآئِقَةُ ٱلْمَوْتِ ۗ وَنَبْلُوكُم بِٱلشَّرِّ وَٱلْخَيْرِ فِتْنَةً ۖ وَإِلَيْنَا تُرْجَعُونَ ﴿٣٥﴾

**《35》 എല്ലാ ദേഹവും മരണം ആസ്വദിക്കുന്നതാണ്. തിൻമകൊണ്ടും നൻമകൊണ്ടും നിങ്ങളെ നാം ഒരു (ശരിയായ) പരീക്ഷണം പരീക്ഷിക്കുന്നതാണ്. നമ്മുടെ അടുക്കലേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യും.**

وَإِذَا رَءَاكَ ٱلَّذِينَ كَفَرُوٓاْ إِن يَتَّخِذُونَكَ إِلَّا هُزُوًا أَهَٰذَا ٱلَّذِى يَذْكُرُ ءَالِهَتَكُمْ وَهُم بِذِكْرِ ٱلرَّحْمَٰنِ هُمْ كَٰفِرُونَ ﴿٣٦﴾

**《36》 അവിശ്വസിച്ചവർ നിന്നെക്കണ്ടാൽ, അവർ നിന്നെ പരിഹാസ്യമാക്കുകയല്ലാതെ ചെയ്യുകയില്ല:-**

**'ഇവനാണോ നിങ്ങളുടെ ആരാധ്യൻമാരെ (ആക്ഷേപിച്ചു) പറയുന്നവൻ?!' എന്ന്. അവരാകട്ടെ, പരമകാരുണികനായുള്ളവന്റെ ഉൽബോധനത്തിൽ അവിശ്വസിക്കുന്നവരുമാണ്.**

مِنْ قَبْلِكَ ﴿34﴾ وَمَا جَعَلْنَا നാം ആക്കിയിട്ടില്ല, നിശ്ചയിച്ചിട്ടില്ല لِبَشَرٍ ഒരു മനുഷ്യനും നിനക്കുമുമ്പ് الْخُلْدَ നിത്യജീവിതം, ശാശ്വതജീവിതം أَفَإِنْ مِتَّ അപ്പോൾ നീ മരിച്ചാൽ ആയിരിക്കുമോ فَهُمُ പിന്നെ അവർ الْخَالِدُونَ ശാശ്വതൻമാർ, സ്ഥിരവാസികൾ ﴿35﴾ كُلُّ نَفْسٍ എല്ലാ ദേഹവും, ആളും, ആത്മാവും ذَائِقَةُ الْمَوْتِ മരണം ആസ്വദിക്കുന്നതാണ്, അനുഭവിക്കുന്നതാണ് وَنَبْلُوكُمْ നിങ്ങളെ നാം പരീക്ഷണം നടത്തും بِالشَّرِّ തിൻമ കൊണ്ടും وَالْخَيْرِ നൻമകൊണ്ടും فِتْنَةً ഒരു (ശരിയായ) പരീക്ഷണം وَإِلَيْنَا നമ്മുടെ അടുക്കലേക്കുതന്നെ تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നതാണ് ﴿36﴾ وَإِذَا رَآكَ നിന്നെ കണ്ടാൽ الَّذِينَ كَفَرُوا അവിശ്വസിച്ചവർ إِنْ يَتَّخِذُونَكَ നിന്നെ അവർ ആക്കുകയില്ല إِلَّا هُزُوًا പരിഹാസ്യമല്ലാതെ أَهَٰذَا ഇവനാണോ (എന്ന്) الَّذِي يَذْكُرُ പറയുന്നവൻ (ആക്ഷേപിക്കുന്നവൻ) آلِهَتَكُمْ നിങ്ങളുടെ ആരാധ്യൻമാരെ, ദൈവങ്ങളെ وَهُمْ അവ രാകട്ടെ بِذِكْرِ الرَّحْمَٰنِ റഹ്മാന്റെ (പരമകാരുണികന്റെ) ഉൽബോധനത്തിൽ, ഉപദേശ ത്തെപ്പറ്റി هُمْ അവർ كَافِرُونَ അവിശ്വസിച്ചവരാണ്

മറ്റൊരാളോടുള്ള ഈർഷ്യതയും, വിരോധവും മുഴുത്തുകഴിഞ്ഞാൽ പിന്നെ, സ്വന്തം നിലനിൽപിനെക്കാൾ, എതിർകക്ഷിയുടെ നാശത്തെ ആശിച്ചുകൊണ്ടിരിക്കുക മനുഷ്യ രുടെ പതിവാണ്. അങ്ങിനെ, അവിശ്വാസികൾക്ക് നബി തിരുമേനിﷺ മരണപ്പെട്ടുപോ കുന്നതിലുള്ള ആഗ്രഹം വമ്പിച്ചതായിരുന്നു. 'മുഹമ്മദ് അധികം താമസിയാതെ മര ണപ്പെട്ടുപോകും. അവൻ മരണപ്പെട്ടു കഴിഞ്ഞാൽ അവനെക്കൊണ്ടുള്ള ശല്യം തീരും' എന്നിങ്ങിനെ അവർ സമാധാനിക്കുകയും ചെയ്തിരുന്നു. തിരുമേനി ചരമം പ്രാപിച്ചാൽ, അവർ മരണപ്പെടാതെ ശേഷിക്കുന്ന ഒരു ഭാവമാണ് അവരിൽ പ്രകടമായിക്കാണുന്നത്. അതുകൊണ്ടാണ്, നീ മരിച്ചാൽ അവർ ശാശ്വതമായി ഇവിടെ ശേഷിക്കുമോ എന്ന് അല്ലാഹു ചോദിക്കുന്നത്. മരണമാകട്ടെ, അതിൽ നിന്ന് ആർക്കും ഒഴിവില്ല; മുമ്പാർക്കും ഒഴിവ് കിട്ടിയിട്ടുമില്ല. അതിൽ പ്രവാചകൻമാരും അല്ലാത്തവരും സമമാകുന്നു. അപ്പോൾ പ്രശ്നം മരിക്കുമോ ഇല്ലേ എന്നുള്ളതല്ല. പക്ഷേ, നൻമ തിൻമകൾ വഴിക്കുള്ള ഒരു പരീക്ഷണമായിട്ടാണ് ഈ അൽപകാല ജീവിതം അല്ലാഹു നിശ്ചയിച്ചിട്ടുള്ളത്. അതിലെ ജയാപജയങ്ങളാണ് പ്രശ്നം. ആ ജീവിതം അവസാനിച്ചാൽ എല്ലാവരുടെയും മടക്കം, അല്ലാഹുവിന്റെ അടുക്കലേക്കുമാണ്. പരീക്ഷണത്തിൽ പരാജിതരായവർ ശരിക്കും അതിന്റെ ദുഷ്ഫലം അനുഭവിക്കേണ്ടിവരികയും ചെയ്യും.

വിഗ്രഹങ്ങളെ ദൈവമായി സങ്കൽപിച്ചു ആരാധിക്കുന്നതിന്റെ കൊള്ളരുതായ്മയെ നബിﷺ വിവരിച്ചുകൊടുക്കുന്നതും, തൗഹീദിലേക്ക് ക്ഷണിക്കുന്നതും മുശ്രിക്കുകൾക്ക് സഹിക്കവയ്യാത്തതായിരുന്നു. ഏത് അടവുകൾ എടുത്തിട്ടും തിരുമേനി അതിൽ നിന്ന് ഒട്ടും പിൻവാങ്ങുന്നുമില്ല. മാത്രമല്ല, പ്രബോധനം ദിനംപ്രതി ശക്തിപ്പെട്ടും, പ്രചാരം വർധിച്ചും കൊണ്ടിരിക്കുകയാണ്. തിരുമേനിക്കെതിരിൽ ന്യായമോ ലക്ഷ്യമോ അവർക്ക് തെളിയിക്കുവാനില്ല. അതുകൊണ്ട് തക്കം കിട്ടുമ്പോഴൊക്കെ പരിഹസിക്കലും, അക്ര മപ്രവർത്തനങ്ങൾ നടത്തലും അവരുടെ പതിവായിരുന്നു. അക്കൂട്ടത്തിൽ അവർ ഉപ യോഗിച്ചിരുന്ന ഒരു പരിഹാസ വാക്യമാണ്, നബിയെ കാണുമ്പോൾ; 'ഇവനാണോ നിങ്ങളുടെ ദൈവങ്ങളെ ആക്ഷേപിച്ചു പറയാറുള്ളവൻ-ഇവൻ അതിനുമാത്രമുണ്ടോ' എന്ന് അവർ തമ്മിൽ പറയാറുണ്ടായിരുന്നത്. നബി തിരുമേനിﷺയുടെ സ്വഭാവമര്യാദ

കൾ പരിഗണിച്ചെങ്കിലും, അവിടുന്ന് പ്രബോധനം ചെയ്യുന്ന കാര്യത്തെപ്പറ്റി അവർക്ക് അൽപം ആലോചിച്ചു നോക്കേണ്ടതുണ്ടായിരുന്നു. അതിന് പകരം, കാണുമ്പോഴെല്ലാം പരിഹാസത്തിന് മുതിരുകയാണവർ ചെയ്തിരുന്നത്. യാതൊരു ഉപകാരവും ചെയ്യാത്ത അവരുടെ ആരാധ്യവസ്തുക്കളെ തരംതാഴ്ത്തുന്നുവെന്നാണല്ലോ അവർക്ക് നബിﷺയുടെ പേരിലുള്ള പരാതി. എന്നാൽ അവരുടെ നിലയെന്താണ്? അവർ അല്ലാഹുവിലും, അവന്റെ ബോധനങ്ങളിലും അവിശ്വസിച്ചിരിക്കുകയാണ്. അവരുടെ സ്രഷ്ടാവും പരമകാരുണികനുമായ രക്ഷിതാവ് അല്ലാഹുവാണല്ലോ. ഇതവർ ആലോചിക്കുന്നില്ല!

ഇപ്പറഞ്ഞത് ക്വുർആൻ അവതരിക്കുമ്പോഴത്തെ മുശ്‌രിക്കുകളുടെ സ്ഥിതികളാണെങ്കിലും, ഇതിൽ നമുക്ക് പാഠങ്ങളുണ്ട്. അനാചാരത്തിലും, ദുരാചാരത്തിലും മൂടുറച്ചവരോടും, അന്ധവിശ്വാസത്തിൽ പാരമ്പര്യം സിദ്ധിച്ചവരോടും സത്യോപദേശം ചെയ്യുമ്പോൾ, ഇത്തരത്തിലുള്ള അനുഭവങ്ങൾ കണ്ടേക്കുന്നതാണ്. ചിന്തിച്ചു കാര്യം മനസ്സിലാക്കുവാനുള്ള ക്ഷമയും, സന്നദ്ധതയും ഇല്ലാത്തതാണ് അതിന് കാരണമാകുന്നതെന്ന് അടുത്ത വചനത്തിൽ നിന്ന് മനസ്സിലാക്കാം. അല്ലാഹു പറയുന്നു:

خُلِقَ ٱلْإِنسَـٰنُ مِنْ عَجَلٍ ۚ سَأُو۟رِيكُمْ ءَايَـٰتِى فَلَا تَسْتَعْجِلُونِ ﴿٣٧﴾

**《37》 മനുഷ്യൻ ധൃതിയാൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. എന്റെ ദൃഷ്ടാന്തങ്ങൾ (താമസംവിനാ) വഴിയെ നിങ്ങൾക്ക് കാണിച്ചുതരുന്നതാണ്; അതുകൊണ്ട്, നിങ്ങൾ എന്നോട് ധൃതികൂട്ടരുത്.**

---

《37》 خُلِقَ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു الْإِنْسَانُ മനുഷ്യൻ مِنْ عَجَلٍ ധൃതിയാൽ, ബദ്ധപ്പാടിനാൽ سَأُرِيكُمْ നിങ്ങൾക്ക് ഞാൻ വഴിയെ കാട്ടിത്തരും آيَاتِي എന്റെ ദൃഷ്ടാന്തങ്ങൾ فَلَا تَسْتَعْجِلُونِ അതുകൊണ്ട് നിങ്ങൾ എന്നോട് ധൃതികൂട്ടരുത്, ബദ്ധപ്പാട് കാട്ടരുത്.

---

ധൃതിപ്പെടുകയെന്നത് മനുഷ്യസഹജമായ ഒരു പ്രകൃതിയാണ്. അതുകൊണ്ടുണ്ടാകുന്ന അനിഷ്ടഫലങ്ങൾ കുറച്ചൊന്നുമല്ല. സത്യത്തെ ധിക്കരിക്കലും പരിഹസിക്കലും, അനന്തരഫലമായി ഭയങ്കരമായ കഷ്ടനഷ്ടങ്ങൾ അനുഭവിക്കേണ്ടിവരലുമെല്ലാം ഈ സ്വഭാവംകൊണ്ട് ഉണ്ടായിത്തീരുന്നു. ക്ഷമാപൂർവം കാര്യങ്ങളെ നേരിടാതെ അല്ലാഹുവിനോട് എതിരിടുവാൻ മുതിരുന്നപക്ഷം അത് നല്ലതിനല്ല എന്ന് ഓർത്തുകൊള്ളണമെന്ന ഒരു താക്കീതാണിത്.

ഇവിടെ ഒരു ചോദ്യത്തിന് അവകാശമുണ്ട്; മനുഷ്യന്റെ സൃഷ്ടിയിൽതന്നെയുള്ള ഒരു പ്രകൃതി സ്വഭാവമാണ് ധൃതി എന്ന് ഈ വചനത്തിൽ നിന്ന് സ്പഷ്ടമാണ്. അല്ലാഹു മനുഷ്യന് ജൻമനാ നൽകിയ ആ സ്വഭാവത്തെപ്പറ്റി അവനെ കുറ്റപ്പെടുത്തുന്നത് ന്യായമല്ലല്ലോ? മനുഷ്യന്റെ സ്വാധീനത്തിലും, പ്രവർത്തനത്തിലുംപെടാത്ത ഒന്നിനെപ്പറ്റി ആക്ഷേപിക്കുന്നത്കൊണ്ട് എന്താണ് ഫലം? ഇതാണ് ചോദ്യം. ഇതിന് ഇപ്രകാരം മറുപടി പറയാം:-

അതെ, അതിൽ മനുഷ്യനെ കുറ്റപ്പെടുത്തുവാനില്ല. വാസ്തവത്തിൽ ധൃതി മനുഷ്യന് ആവശ്യംതന്നെയാണ്. ധൃതി സ്വഭാവം ഇല്ലാതിരിക്കുന്നപക്ഷം, പ്രവർത്തനത്തിന്

ഔൽസുക്യവും, തക്കസമയത്ത് പ്രവർത്തിക്കുവാനുള്ള ആവേശവും, സൽക്കാര്യങ്ങളിൽ മുന്നോട്ട് വരുവാനുള്ള വാഞ്ഛയും ഉണ്ടാവുകയില്ല. അങ്ങിനെയുള്ള ആവശ്യങ്ങൾക്ക് വേണ്ടിയാണ് അല്ലാഹു പ്രസ്തുത സ്വഭാവം അവന് നൽകിയിരിക്കുന്നതും. എന്നാൽ, ഈ വചനത്തിലും മറ്റും ധൃതിയെപ്പറ്റി ആക്ഷേപിക്കുന്നത് ഈ സ്വഭാവം മനുഷ്യനിൽ ഉണ്ടെന്നതിനെ ഉദ്ദേശിച്ചല്ല- അതിനെ ദുരുപയോഗപ്പെടുത്തുന്നതിനെ ഉദ്ദേശിച്ചാകുന്നു. കോപം, മോഹം മുതലായി പ്രകൃതിസിദ്ധമായ മറ്റു സ്വഭാവങ്ങളുടെ സ്ഥിതിയും ഇത് തന്നെ. സമയത്തും അസമയത്തും ഉപയോഗപ്പെടുത്തുക, ആവശ്യത്തിൽ കവിഞ്ഞ അളവ് പ്രകടിപ്പിക്കുക-ഇതാണ് ആക്ഷേപാർഹമായത്. എല്ലാ സന്ദർഭത്തിലും ധൃതിയില്ലാതെ ക്ഷമ സ്വീകരിക്കുക, ഏതവസരത്തിലും ദേഷ്യം വരാതെ ശാന്തമായിരിക്കുക, യാതൊന്നിലും മോഹമില്ലാതെ നിർവികാരനായിരിക്കുക എന്നിവയെല്ലാം മനുഷ്യനെ അങ്ങേഅറ്റം അധഃപതിപ്പിക്കുക മാത്രമേ ചെയ്കയുള്ളൂ. ഇങ്ങിനെയുള്ള സ്വഭാവങ്ങളെ നിയന്ത്രിക്കുവാനുള്ള കഴിവും മാർഗദർശനവും അല്ലാഹു മനുഷ്യന് നൽകിയിട്ടുണ്ട്. അവ അനിയന്ത്രിതമായിത്തീരുന്നതാണ് ആക്ഷേപാർഹം. മനുഷ്യന് അല്ലാഹു നൽകുന്ന പ്രകൃതി സ്വഭാവങ്ങളെപ്പറ്റി അവൻ പറഞ്ഞിട്ടുള്ളത് ഇപ്രകാരമാകുന്നു: 'മനുഷ്യനെ നാം വളരെ ചൊവ്വായ ഒരു പ്രകൃതിയിൽ സൃഷ്ടിച്ചിട്ടുണ്ട്.' (لَقَدْ خَلَقْنَا الْإِنسَانَ فِي أَحْسَنِ تَقْوِيمٍ) അപ്പോൾ, ഓരോ ജൻമസ്വഭാവത്തെയും, ആവശ്യവും അനാവശ്യവും നോക്കി നാം നിയന്ത്രിക്കേണ്ടിയിരിക്കുന്നു. നബിﷺയുടെ ചില വചനങ്ങൾ ഇവിടെ ശ്രദ്ധേയങ്ങളാകുന്നു:-

(١) السمت الحسن والتؤدة والاقتصاد جزأ من اربعة وعشرين جزء من النبوة ـ الترمذى

(സാരം: നല്ല നേർക്കുനേരെയുള്ള നടപടി, സാവകാശശീലം, മിതവ്യയം എന്നിവ പ്രവാചകത്വത്തിന്റെ ഇരുപത്തിനാല് അംശത്തിൽ ഒരംശമാകുന്നു.

(٢) التؤدة فى كل شيء خير الا فى عمل الاخرة ـ أبوداود (സാവകാശം എല്ലാ കാര്യത്തിലും ഗുണകരമാണ്- പരലോക കർമങ്ങളിൽ ഒഴികെ.) സൽക്കാര്യങ്ങളെല്ലാം പരലോക കർമങ്ങളിൽ ഉൾപ്പെടുമല്ലോ.)

وَيَقُولُونَ مَتَىٰ هَٰذَا ٱلْوَعْدُ إِن كُنتُمْ صَٰدِقِينَ ﴿٣٨﴾

**﴾38﴿ അവർ പറയുന്നു: 'ഈ വാഗ്ദാനം എപ്പോഴാണ് ഉണ്ടാവുക-നിങ്ങൾ സത്യവാദികളാണെങ്കിൽ?' എന്ന്!**

لَوْ يَعْلَمُ ٱلَّذِينَ كَفَرُوا۟ حِينَ لَا يَكُفُّونَ عَن وُجُوهِهِمُ ٱلنَّارَ وَلَا عَن ظُهُورِهِمْ وَلَا هُمْ يُنصَرُونَ ﴿٣٩﴾

**﴾39﴿ തങ്ങളുടെ മുഖങ്ങളിൽ നിന്നാകട്ടെ, മുതുകുകളിൽ നിന്നാകട്ടെ, അഗ്നിയെ തടയാതിരിക്കുകയും, തങ്ങൾക്ക് സഹായം സിദ്ധിക്കാതിരിക്കുകയും ചെയ്യുന്ന സന്ദർഭത്തെ അവിശ്വസിച്ചവർ അറിഞ്ഞിരുന്നുവെങ്കിൽ!**

بَلْ تَأْتِيهِم بَغْتَةً فَتَبْهَتُهُمْ فَلَا يَسْتَطِيعُونَ رَدَّهَا وَلَا هُمْ يُنظَرُونَ ﴿٤٠﴾

**《40》 എന്നാൽ, അത് പെട്ടെന്ന് അവർക്ക് വന്നെത്തും: തന്നിമിത്തം അതവരെ അമ്പരപ്പിക്കുകയും ചെയ്യു ന്നതാണ്. അപ്പോൾ അത് തടുക്കു വാൻ അവർക്ക് സാധിക്കുന്നതല്ല; അവർക്ക് ഇടകൊടുക്കപ്പെടുകയുമില്ല.**

وَلَقَدِ ٱسْتُهْزِئَ بِرُسُلٍ مِّن قَبْلِكَ فَحَاقَ بِٱلَّذِينَ سَخِرُوا۟ مِنْهُم مَّا كَانُوا۟ بِهِۦ يَسْتَهْزِءُونَ ﴿٤١﴾

**《41》 (നബിയേ) നിനക്ക് മുമ്പ് പല റസൂലുകളും പരിഹസിക്കപ്പെട്ടി ട്ടുണ്ട്; എന്നിട്ട്, അവരെ പുച്ഛിച്ചവരിൽ, ഏതൊന്നിനെ സംബന്ധിച്ച് അവർ പരിഹസിച്ചിരുന്നുവോ അത് [അതേ ശിക്ഷ] വന്നെത്തുക തന്നെ ചെയ്തു.**

---

《38》 وَيَقُولُونَ അവർ പറയുന്നു مَتَى എപ്പോഴാണ് (ഉണ്ടാകുക) هَٰذَا الْوَعْدُ ഈ വാഗ്ദാനം, വാഗ്ദത്തം إِن كُنتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യവാദികൾ, സത്യവാൻമാർ. 《39》 لَوْ يَعْلَمُ അറിഞ്ഞിരുന്നുവെങ്കിൽ الَّذِينَ كَفَرُوا അവിശ്വസിച്ചവർ حِينَ لَا يَكُفُّونَ അവർ തടയാത്ത സന്ദർഭത്തെ عَن وُجُوهِهِمُ അവരുടെ മുഖങ്ങളിൽ നിന്ന് النَّارَ അഗ്നിയെ, നരകത്തെ وَلَا عَن ظُهُورِهِمْ അവരുടെ മുതുകുകളിൽ നിന്നും തന്നെ وَلَا هُمْ يُنصَرُونَ അവർ സഹായിക്കപ്പെടുന്നതുമല്ല, അവർക്ക് സഹായം സിദ്ധിക്കാത്തതുമായ 《40》 بَلْ എന്നാൽ, പക്ഷേ تَأْتِيهِم അത് അവർക്ക് വരും بَغْتَةً പെട്ടെന്ന്, അവിചാരിതമായ നിലയിൽ فَتَبْهَتُهُمْ തന്നിമിത്തം അതവരെ അമ്പരപ്പിക്കും, പരിഭ്രമിപ്പിക്കും فَلَا يَسْتَطِيعُونَ അപ്പോൾ അവർക്ക് കഴിയുകയില്ല رَدَّهَا അതിനെ തടുക്കുവാൻ وَلَا هُمْ يُنظَرُونَ അവർക്ക് ഒഴിവ് കൊടുക്കപ്പെടുകയുമില്ല, ഇട കൊടുക്കയാകട്ടെ ചെയ്കയില്ല 《41》 وَلَقَدِ اسْتُهْزِئَ പരിഹസിക്കപ്പെടുകയുണ്ടായിട്ടുണ്ട് بِرُسُلٍ പല റസൂലുകളും مِن قَبْلِكَ നിനക്ക് മുമ്പ് فَحَاقَ എന്നിട്ട് വന്നെത്തി, അനുഭവപ്പെട്ടു بِالَّذِينَ سَخِرُوا പുച്ഛിച്ചവർക്ക് مِنْهُم അവരെ مَا യാതൊന്ന് (ശിക്ഷ) كَانُوا അവരായിരുന്നു بِهِ അതിനെക്കുറിച്ച് يَسْتَهْزِئُونَ അവൻ പരിഹസിച്ചിരുന്നു.

---

36-ാം വചനത്തിൽ കണ്ടത് പോലെ, അവിശ്വാസികളുടെ ഒരു പരിഹാസമാണ് ഇതും. 'നിങ്ങൾ പറയുന്ന അന്ത്യസമയവും ശിക്ഷയുമെല്ലാം എപ്പോഴാണ് ഉണ്ടാകുവാൻ പോകുന്നത്' എന്നും മറ്റും അവർ ചോദിക്കും. അല്ലാഹു അതിന് നൽകുന്ന മറുപടി ഇതാകുന്നു: അത് സംഭവിക്കുന്നത് എപ്പോഴാണെന്നല്ല അവർ ആലോചിക്കേണ്ടത്: അത് ഉണ്ടാകുന്നത് വളരെ പെട്ടെന്നായിരിക്കും. അപ്പോൾ അത് തടയുവാനോ, തടുക്കുവാനോ, അതിൽ നിന്ന് വല്ല രക്ഷയും കിട്ടുവാനോ ഒരു മാർഗവും അവർക്കുണ്ടായിരിക്കയില്ല. അവർ ഈ നില തുടർന്നുപോകുന്നപക്ഷം, അവരുടെ ശരീരത്തെ മുഴുവനും ബാധി

ക്കുന്നതും, അവർക്ക് ഒരു പ്രകാരേണയും തടുക്കുവാൻ കഴിയാത്തതുമായ നരകശിക്ഷയാണ് അവർക്ക് ഉണ്ടാകുക. ഇത് പോലെ മുമ്പും പല നബിമാരെയും അവിശ്വാസികൾ പരിഹസിച്ചു പറഞ്ഞിരുന്ന അതേ ശിക്ഷ അവർ അനുഭവിക്കേണ്ടി വന്നിട്ടുമുണ്ട്. ഇതവർ ആലോചിച്ചു കൊള്ളട്ടെ!

## വിഭാഗം - 4

قُلْ مَن يَكْلَؤُكُم بِٱلَّيْلِ وَٱلنَّهَارِ مِنَ ٱلرَّحْمَٰنِ ۗ بَلْ هُمْ عَن ذِكْرِ رَبِّهِم مُّعْرِضُونَ ﴿٤٢﴾

《42》 (നബിയേ) ചോദിക്കുക: 'പരമകാരുണികനായുള്ളവനിൽ നിന്ന് - രാത്രിയും പകലും - ആരാണ് നിങ്ങളെ കാത്തുരക്ഷിക്കുന്നത്?'

എന്നാൽ, അവർ തങ്ങളുടെ രക്ഷിതാവിനെ ഓർമിക്കുന്നതിൽ നിന്ന് തിരിഞ്ഞുകളയുന്നവരാകുന്നു.

أَمْ لَهُمْ ءَالِهَةٌ تَمْنَعُهُم مِّن دُونِنَا ۚ لَا يَسْتَطِيعُونَ نَصْرَ أَنفُسِهِمْ وَلَا هُم مِّنَّا يُصْحَبُونَ ﴿٤٣﴾

《43》 അഥവാ, നമ്മളിൽനിന്ന് അവരെ രക്ഷിക്കുന്ന വല്ല ഇലാഹുകളും [ആരാധ്യന്മാരും] അവർക്കുണ്ടോ? അവർക്ക് (ആരാധ്യന്മാർക്ക്) തങ്ങളെത്തന്നെ സഹായിക്കുവാൻ സാധിക്കുന്നതല്ല; അവർക്ക് നമ്മുടെ ഭാഗത്ത് നിന്നും തുണയ്ക്കപ്പെടുന്നതുമല്ല.

بَلْ مَتَّعْنَا هَٰٓؤُلَآءِ وَءَابَآءَهُمْ حَتَّىٰ طَالَ عَلَيْهِمُ ٱلْعُمُرُ ۗ أَفَلَا يَرَوْنَ أَنَّا نَأْتِى ٱلْأَرْضَ نَنقُصُهَا مِنْ أَطْرَافِهَآ ۚ أَفَهُمُ ٱلْغَٰلِبُونَ ﴿٤٤﴾

《44》 പക്ഷേ, ഇക്കൂട്ടർക്കും, ഇവരുടെ പിതാക്കൾക്കും നാം സുഖഭോഗം നൽകുകയുണ്ടായി; അങ്ങനെ, ആയുഷ്ക്കാലങ്ങൾ അവർക്ക് ദീർഘിച്ചു കഴിഞ്ഞു. എന്നാൽ നാം (ഇവരുടെ) ഭൂമിയിൽ ചെന്ന് അതിന്റെ നാനാഭാഗങ്ങളിൽ നിന്നും അത് ചുരുക്കിക്കൊണ്ടു വരുന്നുവെന്നത് ഇവർ കാണുന്നില്ലേ? അപ്പോൾ ഇവരാണോ വിജയികൾ?!

---

《42》 قُلْ നീ പറയുക, ചോദിക്കുക مَن يَكْلَؤُ ആർ കാത്തുരക്ഷിക്കുന്നു كُمْ നിങ്ങളെ بِاللَّيْلِ രാത്രിയിൽ وَالنَّهَارِ പകലും مِنَ الرَّحْمَٰنِ റഹ്മാനിൽ നിന്ന് بَلْ എന്നാൽ, അതല്ല, പക്ഷേ هُمْ അവർ عَن ذِكْرِ ഓർമയെക്കുറിച്ച്, സ്മരണയെപ്പറ്റി رَبِّهِمْ തങ്ങളുടെ റബ്ബിന്റെ

مُعْرِضُونَ തിരിഞ്ഞുകളയുന്നവരാകുന്നു, വിമുഖരാകുന്നു ﴾43﴿ أَمْ അഥവാ, അതല്ലാ, എങ്കിലും (-ഉണ്ടോ) لَهُمْ അവർക്ക് آلِهَةٌ വല്ല ഇലാഹുകളും تَمْنَعُهُمْ അവരെ രക്ഷിക്കുന്ന, തടയുന്ന مِنْ دُونِنَا നമ്മളിൽനിന്ന്, നമ്മെക്കൂടാതെ لَا يَسْتَطِيعُونَ അവർക്ക് കഴിയുകയില്ല نَصْرَ أَنْفُسِهِمْ അവരെത്തന്നെ (സ്വയംതന്നെ) സഹായിക്കുന്നതിന് وَلَا هُمْ അവരല്ല താനും مِنَّا നമ്മളിൽ നിന്ന്, നമ്മുടെ ഭാഗത്തുനിന്ന് يُصْحَبُونَ തുണക്കപ്പെടും, സഹായിക്കപ്പെടും (ഇല്ല) ﴾44﴿ بَلْ പക്ഷേ, എങ്കിലും مَتَّعْنَا നാം സുഖഭോഗം നൽകി, സൗകര്യം നൽകി هَؤُلَاءِ ഇക്കൂട്ടർക്ക് وَآبَاءَهُمْ ഇവരുടെ പിതാക്കൾക്കും حَتَّى طَالَ ദീർഘിച്ചുകഴിയുവോളം, അങ്ങനെ ദീർഘിച്ചു عَلَيْهِمُ അവരിൽ, അവർക്ക് الْعُمُرُ ആയുഷ്ക്കാലങ്ങൾ أَفَلَا يَرَوْنَ എന്നാൽ ഇവർ കാണുന്നില്ലേ أَنَّا نَأْتِي നാം ചെല്ലുന്നുവെന്ന് الْأَرْضَ ഭൂമിയിൽ نَنْقُصُهَا അതിനെ നാം ചുരുക്കിക്കൊണ്ട് مِنْ أَطْرَافِهَا അതിന്റെ നാനാഭാഗങ്ങളിൽ നിന്ന് أَفَهُمُ അപ്പോൾ ഇവരാണോ الْغَالِبُونَ വിജയികൾ

---

പരലോക ശിക്ഷയെ ഒരു വിധത്തിലും അവർക്ക് തടുക്കുവാൻ സാധ്യമല്ലെന്ന് മുകളിൽ പറഞ്ഞു. എന്നാൽ ഇഹലോകത്ത് വെച്ച്- രാത്രിയാകട്ടെ, പകലാകട്ടെ-അല്ലാഹുവിൽനിന്ന് വരുന്ന വിപത്തുകൾ തടയുവാൻ അല്ലാഹുവല്ലാതെ അവർക്ക് മറ്റാരാണുള്ളത് എന്നത്രെ, ഇപ്പോൾ ചോദിക്കുന്നത്. പരമകാരുണികനായ അല്ലാഹുവല്ലാതെ മറ്റാരുമില്ല; അവരുടെ ആരാധ്യന്മാർക്കും ദൈവങ്ങൾക്കും അതിന് കഴിവില്ല എന്ന് അവർക്കറിയാമല്ലോ. എന്നിട്ടും, അവർ തങ്ങളുടെ രക്ഷിതാവിനെ ഓർമിക്കാതെ, ആ ആരാധ്യന്മാരുടെ സ്മരണകളിൽ മുഴുകിപ്പോകുന്നു! അല്ലാഹുവിൽ നിന്നുള്ള ശിക്ഷയെ തടയുവാൻ ആ ദൈവങ്ങൾക്ക് കഴിയാത്തത്പോകട്ടെ, അവരുടെ സ്വന്തം രക്ഷക്ക് കൂടി അവർ പ്രാപ്തരല്ല.

ഈ അവഗണനാനയം ഇത്രയും മുഴുക്കുവാനുള്ള കാരണം, അവർക്കും അവരുടെ പിതാക്കൾക്കും അല്ലാഹു ചെയ്തുകൊടുത്ത അനുഗ്രഹങ്ങളിൽ അവർ വഞ്ചിതരായിപ്പോയതാണ്. സുഖസൗകര്യങ്ങൾ പാരമ്പര്യമായി അനുഭവിച്ചാസ്വദിച്ചുവന്നപ്പോൾ, ഇതെല്ലാം തന്നെ തങ്ങളുടെ കുത്തകയാണ്, സ്വന്തം പ്രവർത്തനഫലമാണ്, ഇതൊന്നും ഇനി തങ്ങൾക്ക് നഷ്ടപ്പെടുകയില്ല എന്നൊക്കെ അവർ കരുതിവശായി. അങ്ങിനെ, ധിക്കാരലഹരി കയറിയിരിക്കുകയാണവർക്ക്. അത് മൂലം വരാനിരിക്കുന്ന ആപത്തുകളെപ്പറ്റി അവർ ഗൗനിക്കുന്നില്ല. അവരുടെ ചുറ്റുപാടുകളിൽ അവർക്ക് സ്വാധീനവും, പ്രശസ്തിയുമുണ്ടായിരുന്ന നാടുകൾ അതാ, അവർക്ക് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. അവ ഇസ്‌ലാമിന് അധീനപ്പെട്ടുകൊണ്ടിരിക്കുകയാണ്. അധികം താമസിയാതെ അവരുടെ സ്വന്തം പാർപ്പിടങ്ങളും കൂടി മുസ്‌ലിംകൾ ചെന്നു ജയിച്ചടക്കുവാൻ പോകുകയാണ്. അങ്ങനെ, അടുത്ത ഭാവിയിൽ, ക്ഷയിച്ചുവരുന്ന ഇവരുടെ ശക്തി പറ്റെ നശിച്ചുപോകുകയും, ഭൂമിയിൽ ഇവരുടെ പ്രതാപം തുടച്ചുനീക്കപ്പെടുകയും ചെയ്യും. എന്നിരിക്കെ, എങ്ങിനെയാണ് ഇവർ വിജയഭേരിയടിക്കുന്നത്?!

'നാം അവരുടെ ഭൂമിയിൽ ചെന്നു അതിന്റെ നാനാഭാഗങ്ങളിൽ നിന്നും ചുരുക്കുന്നു' എന്ന് പറഞ്ഞതിന്റെ വിവക്ഷ, അല്ലാഹുവിന്റെ സൈന്യമായ സജ്ജനങ്ങൾക്ക് ഭൂമിയിൽ അവൻ നൽകുന്ന സ്വാധീനങ്ങളും, വിജയങ്ങളുമാകുന്നു. തുടർന്നുള്ള ആയത്തുകളിൽ പറയുന്ന മൂസാ നബി(അ)യുടെ കഥയും, ഇബ്‌റാഹീം നബി(അ)യുടെ

കഥയും-എന്ന് വേണ്ട മറ്റു നബിമാരുടെ കഥകളും-എല്ലാം തന്നെ, അതിന്റെ ലക്ഷ്യ ങ്ങളാകുന്നു. അല്ലാഹുവിന്റെ അടിയാൻമാരാകുന്ന സത്യസേനക്കാണ് ഇഹത്തിലും പരത്തിലും, ഒടുവിൽ വിജയം കൈവരുന്നതെന്ന പാഠങ്ങളാണ് അവയെല്ലാം നമുക്ക് നൽകുന്നത്. നോക്കുക: നൂഹ് നബി, ഇബ്‌റാഹീം നബി, മൂസാ നബി, ഹാറൂൻ നബി, ലൂത്വ് നബി, ഇൽയാസ് നബി, യൂനുസ് നബി (عليهم السلام) മുതലായവരുടെ വിജയ ചരിത്രങ്ങൾ ഓരോന്നും വിവരിക്കുന്നതോടൊപ്പം 'ഇങ്ങിനെയാണ് പുണ്യവാൻമാർക്ക് നാം പ്രതിഫലം കൊടുക്കുന്നത്' (إِنَّا كَذَٰلِكَ نَجْزِي الْمُحْسِنِينَ – الصافات: ٨٠) എന്ന് അല്ലാഹു ആവർത്തിച്ചു പറഞ്ഞുകാണാം. പ്രസ്തുത കഥകളെല്ലാം വിവരിച്ചശേഷം ഇപ്രകാരം പറയുന്നു: 'നമ്മുടെ ദൂതൻമാരായ അടിയാൻമാരോട് നമ്മുടെ വാക്ക് മുമ്പേ ഉണ്ടായി ട്ടുണ്ട്: നിശ്ചയമായും അവർ തന്നെയാണ് സഹായിക്കപ്പെടുന്നവർ, നമ്മുടെ സൈന്യം തന്നെയാണ് വിജയികളും' എന്ന്.

وَلَقَدْ سَبَقَتْ كَلِمَتُنَا لِعِبَادِنَا الْمُرْسَلِينَ ۝ إِنَّهُمْ لَهُمُ الْمَنْصُورُونَ ۝ وَإِنَّ جُنْدَنَا لَهُمُ الْغَالِبُونَ

الصافات: ١٧١ - ١٧٣

ഈ ഒടുവിലത്തെ (44-ാം) വചനം മദീനയിൽ അവതരിച്ചതാണെന്ന് ചില വ്യാഖ്യാ താക്കൾ പറഞ്ഞുകാണുന്നു. അങ്ങിനെയാണെങ്കിൽ, അപ്പോൾ മുസ്‌ലിംകൾക്ക് രാജ്യ ങ്ങൾ അധീനപ്പടുവാൻ തുടങ്ങിയതും, അവിശ്വാസികളുടെ സ്വാധീനം പല രാജ്യങ്ങ ളിലും നഷ്ടപ്പെട്ടുവരുന്നതും വ്യക്തമാണ്. ഈ സൂറത്തിലെ മറ്റു വചനങ്ങൾ പോലെ ഇതും മക്കയിൽ തന്നെ അവതരിച്ചതാണെന്ന് വെക്കുക: എന്നാലും ഈ വസ്തുത ശരിയായിത്തന്നെയിരിക്കുന്നു. ഈ സൂറത്ത് അവതരിക്കുമ്പോൾ തന്നെ മുസ്‌ലിംകൾക്ക് മദീനയിൽ നല്ല സ്വാധീനവും സ്വീകരണവും കിട്ടിക്കഴിഞ്ഞിട്ടുണ്ട്. അബ്സീനിയായിലും സ്വാധീനം കിട്ടിയിട്ടുണ്ട്. അവിടങ്ങളിൽ ക്വുറൈശികളുടെ പ്രതാപം നഷ്ടപ്പെടുകയും ചെയ്തിരിക്കുന്നു. മാത്രമല്ല, ക്വുറൈശികളുടെ തലസ്ഥാന നഗരത്തിലും പരിസരങ്ങ ളിലും തന്നെ എത്രയോ പേർ ഇസ്‌ലാമിൽ വിശ്വസിച്ചു അല്ലാഹുവിന്റെ സൈന്യത്തിൽ അംഗത്വം സ്വീകരിച്ചിരിക്കുന്നുവല്ലോ. ഇതെല്ലാം അവർക്ക് വമ്പിച്ച നഷ്ടവും, അവ രുടെ കഴിവുകേടിനെ സൂചിപ്പിക്കുന്നതുമാകുന്നു. അവരുടെ എല്ലാ ശക്തിയും ഉപയോ ഗിച്ചിട്ടുപോലും, അത് തടയുവാൻ അവർക്ക് കഴിഞ്ഞില്ല; ഇസ്‌ലാമിന്റെ അഭിവൃദ്ധിക്ക് വിരാമമിടുവാനും അവർ ശക്തരായില്ല!

قُلْ إِنَّمَآ أُنذِرُكُم بِٱلْوَحْىِ ۚ وَلَا يَسْمَعُ ٱلصُّمُّ ٱلدُّعَآءَ إِذَا مَا يُنذَرُونَ ﴿٤٥﴾

**《45》 (നബിയേ) പറയുക: 'നിശ്ച യമായും 'വഹ്‌യ് [ദിവ്യബോധനം] കൊണ്ടത്രെ ഞാൻ നിങ്ങൾക്ക് താക്കീത് നൽകുന്നത്.' (ആ) ബധി രൻമാർ- അവർക്ക് താക്കീത് നൽക പ്പെടുമ്പോൾ-വിളിക്കുന്നത് കേൾക്കു കയില്ല. (പക്ഷേ)**

وَلَئِن مَّسَّتْهُمْ نَفْحَةٌ مِّنْ عَذَابِ

**《46》 നിന്റെ രക്ഷിതാവിന്റെ ശിക്ഷയിൽനിന്ന് ഒരു (നേരിയ) കാറ്റ്**

رَبِّكَ لَيَقُولُنَّ يَـٰوَيْلَنَآ إِنَّا كُنَّا ظَـٰلِمِينَ ﴿٤٦﴾

അവരെ സ്പർശിച്ചാൽ, തീർച്ചയായും അവർ പറഞ്ഞുപോകും: ഹാ, ഞങ്ങളുടെ നാശം! നിശ്ചയമായും ഞങ്ങൾ അതിക്രമികളായിരുന്നു!;' എന്ന്.

وَنَضَعُ ٱلْمَوَٰزِينَ ٱلْقِسْطَ لِيَوْمِ ٱلْقِيَـٰمَةِ فَلَا تُظْلَمُ نَفْسٌ شَيْـًٔا ۖ وَإِن كَانَ مِثْقَالَ حَبَّةٍ مِّنْ خَرْدَلٍ أَتَيْنَا بِهَا ۗ وَكَفَىٰ بِنَا حَـٰسِبِينَ ﴿٤٧﴾

﴿47﴾ ഖിയാമത്ത് നാളിൽ നാം നീതിപൂർണമായ ത്രാസ്സുകൾ ഏർപ്പെടുത്തുന്നതാകുന്നു. അതിനാൽ, ഒരു ദേഹവും [ഒരാളും] ഒന്നും തന്നെ ദ്രോഹിക്കപ്പെടുകയില്ല.

(കർമം) ഒരു കടുകുമണിത്തൂക്കമായിരുന്നാലും, അത് നാം കൊണ്ടുവരുന്നതാണ്. വിചാരണ ചെയ്യുന്നവരായി നാം തന്നെ മതി!

---

﴿45﴾ قُلْ നീ പറയുക إِنَّمَا أُنذِرُكُم നിശ്ചയമായും ഞാൻ നിങ്ങൾക്ക് താക്കീത് (മുന്നറിയിപ്പ്) നൽകുന്നത് بِالْوَحْيِ വഹ്‌യ് കൊണ്ടത്രെ وَلَا يَسْمَعُ കേൾക്കുകയില്ല الصُّمُّ കാത് കേൾക്കാത്തവർ, ബധിരൻമാർ الدُّعَاءَ വിളിയെ إِذَا مَا يُنذَرُونَ അവർക്ക് താക്കീത് (മുന്നറിയിപ്പ്) നൽകപ്പെടുമ്പോൾ ﴿46﴾ وَلَئِن مَّسَّتْهُمْ അവരെ സ്പർശിച്ചാൽ, ബാധിച്ചാൽ نَفْحَةٌ ഒരു നേരിയ കാറ്റ് (അൽപം) مِّنْ عَذَابِ ശിക്ഷയിൽ നിന്ന് رَبِّكَ നിന്റെ രക്ഷിതാവിന്റെ لَيَقُولُنَّ നിശ്ചയമായും അവർ പറയും يَا وَيْلَنَا ഹാ ഞങ്ങളുടെ നാശമേ إِنَّا كُنَّا നിശ്ചയമായും ഞങ്ങൾ ആയിരുന്നു ظَالِمِينَ അക്രമികൾ ﴿47﴾ وَنَضَعُ നാം ഏർപ്പെടുത്തും, സ്ഥാപിക്കും الْمَوَازِينَ ത്രാസ്സുകളെ, തുലാസ്സുകളെ الْقِسْطَ നീതിപൂർണമായ لِيَوْمِ الْقِيَامَةِ ഖിയാമത്തുനാളിന് (നാളിൽ) فَلَا تُظْلَمُ അതിനാൽ അക്രമം ചെയ്യപ്പെടുകയില്ല نَفْسٌ ഒരാളും, ഒരു ദേഹവും, ഒരു ആത്മാവും شَيْئًا യാതൊന്നും, ഒട്ടും وَإِن كَانَ അത് (കർമം) ആയിരുന്നാൽ مِثْقَالَ حَبَّةٍ ഒരു (ധാന്യ) മണിത്തൂക്കം مِّنْ خَرْدَلٍ കടുകിൽനിന്നുള്ള أَتَيْنَا بِهَا നാം അതിനെ കൊണ്ടുവരുന്നതാണ് (രംഗത്ത് വരും) وَكَفَىٰ മതിയാകും, മതി بِنَا നാം തന്നെ, നാം حَاسِبِينَ വിചാരണ ചെയ്യുന്നവരായി

---

ഞാൻ നിങ്ങൾക്ക് നൽകുന്ന താക്കീതും മുന്നറിയിപ്പുമെല്ലാം എന്റെ വകയല്ല; അല്ലാഹുവിൽ നിന്നുള്ള വഹ്‌യ് കൊണ്ട് മാത്രമാണ് എന്ന് അവിശ്വാസികളോട് പറയുവാൻ അല്ലാഹു നബിയോട് കൽപിക്കുന്നു. പക്ഷേ, ആ ബധിരൻമാരുണ്ടോ, അത് കേൾക്കുകയും, അതിലേക്ക് ചെവികൊടുക്കുകയും ചെയ്യുന്നു?! എന്നാൽ, ദൈവിക ശിക്ഷയിൽനിന്ന് ഒരു നേരിയ സ്പർശനമെങ്കിലും അനുഭവപ്പെടുമ്പോഴേക്കും അവർ കണ്ണ്

തുറന്നേക്കും. അപ്പോഴവർക്ക് വേണ്ടപോലെ ചെവി കേൾക്കുകയും ചെയ്തേക്കും. തങ്ങൾക്ക് നാശം പിണഞ്ഞുപോയി, പിഴച്ചുപോയി എന്നൊക്കെ അപ്പോൾ അവർക്ക് മനസ്സിലാകും.

ഏറ്റവും നിസ്സാരമായ കർമങ്ങളും അന്ന്-ക്വിയാമത്ത് നാളിൽ-ശരിക്ക് തൂക്കിക്കണക്കാക്കപ്പെടും. അവനവൻ ചെയ്തതിന്റെ ഫലം-ഗുണമെങ്കിൽ നൻമ, ദോഷമെങ്കിൽ തിൻമ-അവനവൻ അനുഭവിക്കേണ്ടിവരികയും ചെയ്യും. അതിൽ ആരോടും യാതൊരു വിധ ക്രമക്കേടും അനീതിയും കാണിക്കപ്പെടുകയില്ല. നിസ്സാരമെന്നോ, ചെറുതെന്നോ വെച്ച് ഏത് കർമവും അവിടെ ഹാജരാക്കപ്പെടാതിരിക്കുകയുമില്ല. ഇങ്ങിനെ, ശരിക്ക് ശരിയായി എല്ലാവരുടെയും വിചാരണ കഴിച്ചു വിധി തീരുമാനിക്കുവാൻ മറ്റാരും ആവശ്യമില്ല, ആർക്കും അതിനധികാരവുമില്ല. അറിവുകൊണ്ടും കഴിവ് കൊണ്ടും അല്ലാഹു മാത്രം മതി, അതിന്!

ക്വിയാമത്ത് നാളിൽ എല്ലാ കർമങ്ങളും തൂക്കിക്കണക്കാക്കപ്പെടുന്നതാണെന്നും, അതിനായി അന്ന് ഒരു തുലാസ് ഏർപ്പെടുത്തപ്പെടുമെന്നും ക്വുർആനിലും, ഹദീഥിലും വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതാകുന്നു. ആ തുലാസ് എങ്ങിനെയുള്ളതാണ്, കർമങ്ങളെ എങ്ങിനെയാണ് തൂക്കിക്കണക്കാക്കുക എന്നൊന്നും നമുക്ക് അറിഞ്ഞുകൂടാ. അതെല്ലാം അദൃശ്യകാര്യങ്ങളിൽ പെട്ടതാകുന്നു. നാം അതിൽ വിശ്വസിക്കൽ നിർബന്ധമാണ്. അതിന്റെ വിശദാംശങ്ങളെക്കുറിച്ചുള്ള അറിവ് അല്ലാഹുവിനുള്ളതാണ്. അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാണല്ലോ. സൂറത്തുൽ ക്വാരിഅഃ (القَارِعَة) യുടെ വിവരണത്തിലും മറ്റും ഇതിനെപ്പറ്റി കുറേക്കൂടി വിവരണം നമുക്ക് കാണാം. إنْ شَاء الله

وَلَقَدْ ءَاتَيْنَا مُوسَىٰ وَهَـٰرُونَ ٱلْفُرْقَانَ وَضِيَآءً وَذِكْرًا لِّلْمُتَّقِينَ ﴿٤٨﴾

**﴾48﴿ മൂസാക്കും, ഹാറൂനിനും നാം, വിവേചന പ്രമാണവും, വെളിച്ചവും, ഭക്തജനങ്ങൾക്കുള്ള ഉൽബോധനവും നൽകിയിട്ടുണ്ട്.**

ٱلَّذِينَ يَخْشَوْنَ رَبَّهُم بِٱلْغَيْبِ وَهُم مِّنَ ٱلسَّاعَةِ مُشْفِقُونَ ﴿٤٩﴾

**﴾49﴿ അതായത്: അദൃശ്യമായ നിലയിൽ തങ്ങളുടെ റബ്ബിനെ ഭയപ്പെടുന്നവർ, അവർ അന്ത്യസമയത്തെ സംബന്ധിച്ച് പേടിക്കുന്നവരുമാണ് (അങ്ങിനെയുള്ളവർക്ക്).**

وَهَـٰذَا ذِكْرٌ مُّبَارَكٌ أَنزَلْنَـٰهُ ۚ أَفَأَنتُمْ لَهُۥ مُنكِرُونَ ﴿٥٠﴾

**﴾50﴿ ഇതാകട്ടെ, നാം അവതരിപ്പിച്ച അനുഗൃഹീതബോധനമാകുന്നു. എന്നിട്ടും, നിങ്ങൾ അതിനെ നിഷേധിക്കുന്നവരാണോ?**

﴾48﴿ وَلَقَدْ آتَيْنَا തീർച്ചയായും നാം നൽകിയിട്ടുണ്ട്, കൊടുത്തിട്ടുണ്ട് مُوسَىٰ وَهَارُونَ മൂസാക്കും ഹാറൂനിന്നും الْفُرْقَانَ വിവേചനം, വിവേചനപ്രമാണം وَضِيَاءً വെളിച്ചവും وَذِكْرًا ഉൽബോധനവും, ഉപദേശവും لِّلْمُتَّقِينَ ഭക്തജനങ്ങൾക്ക്, ഭയഭക്തൻമാർക്ക്, സൂക്ഷിക്കുന്നവർക്ക് ﴾49﴿ الَّذِينَ يَخْشَوْنَ അതായത് ഭയപ്പെടുന്നവർക്ക് رَبَّهُم തങ്ങളുടെ റബ്ബിനെ بِالْغَيْبِ അദൃശ്യമായ നിലയിൽ وَهُم അവരാകട്ടെ مِّنَ السَّاعَةِ അന്ത്യസമയത്തെ സംബന്ധിച്ച് مُشْفِقُونَ പേടിയുള്ളവരാകുന്നു ﴾50﴿ وَهَٰذَا ഇതാകട്ടെ, ഇത് ذِكْرٌ ബോധനമാണ്, ഉൽബോധനമാണ്, ഉപദേശം مُّبَارَكٌ അനുഗൃഹീതമായ, വർധിച്ച നൻമയുള്ള أَنزَلْنَاهُ നാമത് അവതരിപ്പിച്ചിരിക്കുന്നു أَفَأَنتُمْ എന്നിട്ട് നിങ്ങളാണോ لَهُ അതിനെ مُنكِرُونَ നിഷേധിക്കുന്നവർ, വെറുക്കുന്നവർ

---

സത്യാസത്യങ്ങൾക്കും, ന്യായാന്യായങ്ങൾക്കുമിടയിൽ വിവേചനം ചെയ്തു വേർതിരിച്ചുകാണിക്കുന്നത് കൊണ്ട് ക്വുർആനിനും തൗറാത്തിനും 'ഫുർക്വാൻ' (വിവേചനം) എന്ന് പറയപ്പെടുന്നു. ഇവിടെ തൗറാത്താകുന്ന വിവേചന പ്രമാണങ്ങളാണുദ്ദേശ്യം. സൻമാർഗം കാണുന്നതിനുള്ള വെളിച്ചമാണ് 'ളിയാഉ്' (വെളിച്ചം) എന്ന വാക്കുകൊണ്ടുദ്ദേശ്യം. 'ഭക്തജനങ്ങൾക്കുള്ള ഉൽബോധനം' എന്ന് വിശേഷിപ്പിച്ചത്, ഉൽബോധനങ്ങളും ഉപദേശങ്ങളും അവർക്കാണ് ഉപയോഗപ്പെടുക എന്ന് സൂചിപ്പിച്ചുകൊണ്ടാകുന്നു. ഭക്തജനങ്ങൾ ആരാണെന്ന് തുടർന്നു വിവരിച്ചിട്ടുമുണ്ട്. അതെ, നേരിൽ കാണാതെതന്നെ, അല്ലാഹുവിലുള്ള വിശ്വാസദാർഢ്യം നിമിത്തം അവനെ-അഥവാ അവന്റെ നിർദ്ദേശങ്ങളെ ലംഘിച്ചാലുണ്ടാകുന്ന വിപത്തുകളെ-ഭയപ്പെട്ടും, ലോകാവസാനദിവസം തങ്ങളുടെ സകല പ്രവർത്തനങ്ങളെക്കുറിച്ചും ഉത്തരം പറയേണ്ടിവരുമെന്ന് പേടിച്ചും കൊണ്ടിരിക്കുന്നവരാണവർ. നേരിൽ കണ്ടത് മാത്രമേ വിശ്വസിക്കുകയുള്ളൂവെന്ന് ശഠിക്കുന്നവരെയും, ഭാവിയെക്കുറിച്ചോ അല്ലാഹുവിന്റെ ശക്തിമാഹാത്മ്യത്തെക്കുറിച്ചോ ചിന്തിക്കാത്തവരെയും ഉപദേശിച്ചിട്ട് ഫലമുണ്ടാകുകയില്ല. ഈ വസ്തുത ക്വുർആനിൽ പലേടത്തും ചൂണ്ടിക്കാട്ടിയിട്ടുള്ളതാണ്.

മൂസാ നബി(അ)ക്ക് തൗറാത്തും, ദിവ്യബോധനവും ലഭിച്ചിരുന്ന വിവരം യഹൂദർ വഴി അറബികൾക്ക് കേട്ടു പരിചയമുള്ളതാണ്. അതവർ നിഷേധിക്കുകയില്ല. ക്വുർആനാകട്ടെ, മറ്റേത് വേദഗ്രന്ഥങ്ങളെക്കാളും കൂടുതൽ ഉൽകൃഷ്ടവും മഹത്തുമായ ഒരു ഗ്രന്ഥമാകുന്നു. അത് അവർക്ക് മാർഗദർശനത്തിനായി അവതരിപ്പിക്കപ്പെട്ടതുമാണ്. എന്നിരിക്കെ, മുഹമ്മദ് നബിﷺക്ക് വേദഗ്രന്ഥവും, ദിവ്യബോധനവും ലഭിച്ചതിൽ വിശ്വസിക്കാതിരിക്കുവാൻ യാതൊരു ന്യായവും അവർക്കില്ല. അതുകൊണ്ടാണ്, 'എന്നിട്ടും നിങ്ങൾ നിഷേധിക്കുന്നവരാണോ' എന്ന് അല്ലാഹു ചോദിക്കുന്നത്. അവർക്കറിയാവുന്ന മറ്റൊരു ചരിത്രമാണ്, അവരുടെ പിതാമഹനായ ഇബ്റാഹീം നബി(അ)യുടേത്. അടുത്ത ആയത്തുകളിൽ അദ്ദേഹത്തിന്റെ ചരിത്രം വിവരിക്കുന്നു:-

## വിഭാഗം - 5

وَلَقَدْ ءَاتَيْنَآ إِبْرَٰهِيمَ رُشْدَهُۥ

**﴾51﴿ തീർച്ചയായും, നാം മുമ്പേ ഇബ്റാഹീമിന് അദ്ദേഹത്തിന്റെ തന്റേടം നൽകുകയുണ്ടായിട്ടുണ്ട്.**

مِن قَبْلُ وَكُنَّا بِهِۦ عَـٰلِمِينَ ﴿٥١﴾

അദ്ദേഹത്തെപ്പറ്റി നാം അറിയുന്നവരുമായിരുന്നു.

إِذْ قَالَ لِأَبِيهِ وَقَوْمِهِۦ مَا هَـٰذِهِ ٱلتَّمَاثِيلُ ٱلَّتِىٓ أَنتُمْ لَهَا عَـٰكِفُونَ ﴿٥٢﴾

﴾52﴿ തന്റെ പിതാവിനോടും, ജനങ്ങളോടും അദ്ദേഹം 'നിങ്ങൾ ഭജനമിരുന്നുകൊണ്ടിരിക്കുന്ന ഈ പ്രതിമകൾ എന്താകുന്നു?' എന്ന് ചോദിച്ചപ്പോൾ:-

قَالُوا۟ وَجَدْنَآ ءَابَآءَنَا لَهَا عَـٰبِدِينَ ﴿٥٣﴾

﴾53﴿ അവർ പറഞ്ഞു: 'ഞങ്ങളുടെ പിതാക്കൾ അവയെ ആരാധിച്ചു വരുന്നവരായിട്ടാണ് ഞങ്ങൾ കണ്ടത്.'

قَالَ لَقَدْ كُنتُمْ أَنتُمْ وَءَابَآؤُكُمْ فِى ضَلَـٰلٍ مُّبِينٍ ﴿٥٤﴾

﴾54﴿ അദ്ദേഹം പറഞ്ഞു: 'തീർച്ചയായും, നിങ്ങളും നിങ്ങളുടെ പിതാക്കളും വ്യക്തമായ വഴി പിഴവിലായിരിക്കുന്നു.'

---

﴾51﴿ وَلَقَدْ آتَيْنَا തീർച്ചയായും നാം നൽകിയിട്ടുണ്ട് إِبْرَاهِيمَ ഇബ്റാഹീമിന് رُشْدَهُ അദ്ദേഹത്തിന്റെ തന്റേടം, നേർമാർഗം, ബോധം مِن قَبْلُ മുമ്പ ുതന്നെ, മുമ്പേ وَكُنَّا നാം ആയിരുന്നുതാനും بِهِ അദ്ദേഹത്തെപ്പറ്റി عَالِمِينَ അറിവുള്ളവർ ﴾52﴿ إِذْ قَالَ അദ്ദേഹം പറഞ്ഞപ്പോൾ, ചോദിച്ചപ്പോൾ لِأَبِيهِ തന്റെ പിതാവിനോട് وَقَوْمِهِ തന്റെ ജനങ്ങളോടും مَا هَٰذِهِ التَّمَاثِيلُ ഈ പ്രതിമകൾ (രൂപങ്ങൾ) എന്താണ് الَّتِي യാതൊരു (പ്രതിമകൾ) أَنتُمْ لَهَا നിങ്ങൾ അതിന് عَاكِفُونَ ഭജനമിരിക്കുന്നവരാണ് ﴾53﴿ قَالُوا അവർ പറഞ്ഞു وَجَدْنَا ഞങ്ങൾ കണ്ടു, കണ്ടെത്തി آبَاءَنَا ഞങ്ങളുടെ പിതാക്കളെ لَهَا അവയ്ക്ക്, അവയെ عَابِدِينَ ആരാധന ചെയ്യുന്നവരായി ﴾54﴿ قَالَ അദ്ദേഹം പറഞ്ഞു لَقَدْ كُنتُمْ തീർച്ചയായും നിങ്ങൾ ആയിരിക്കുന്നു أَنتُمْ നിങ്ങൾ (തന്നെയും) وَآبَاؤُكُمْ നിങ്ങളുടെ പിതാക്കളും فِي ضَلَالٍ വഴിപിഴവിൽ, ദുർമാർഗത്തിൽ مُبِينٍ വ്യക്തമായ, സ്പഷ്ടമായ

---

ഇബ്റാഹീം നബി(അ) സ്വദേശത്തായിരുന്ന കാലത്തെ സംഭവമാണിത്. അല്ലാഹു അദ്ദേഹത്തിന് സൻമാർഗബോധവും, തന്റേടവും നൽകി. അല്ലാഹുവിലും, അവന്റെ ഏകത്വത്തിലുമുള്ള അദ്ദേഹത്തിന്റെ വിശ്വാസം അടിയുറച്ചതാണ്. അതിന്റെ പ്രബോധനത്തിനായി അദ്ദേഹം വരിച്ച ത്യാഗങ്ങൾ അനിതരസാധാരണമാണ്. ധീരമനസ്കത, ഉൽകൃഷ്ട സ്വഭാവം മുതലായ ഗുണങ്ങൾ അദ്ദേഹത്തിന്റെ സവിശേഷതകളാകുന്നു. 'നമുക്ക് അദ്ദേഹത്തെപ്പറ്റി അറിയാമായിരുന്നു' എന്ന് അല്ലാഹു ഇവിടെ എടുത്തുപറഞ്ഞത്, അദ്ദേഹത്തിന്റെ ഇത്തരം ഗുണങ്ങളെ സൂചിപ്പിച്ചുകൊണ്ടാകുന്നു.

വിഗ്രഹാരാധനയുടെ പൊള്ളത്തരത്തെക്കുറിച്ച് തന്റെ നാട്ടുകാരെ അദ്ദേഹം ചിന്തിപ്പിക്കുന്നു. അൽപമൊന്ന് ചിന്തിച്ചാൽ അവർക്കുതന്നെ യാഥാർഥ്യം അറിയാറാകുമെന്ന് അദ്ദേഹം കരുതുന്നു. അങ്ങിനെ, അന്വേഷണരൂപത്തിൽ അവരോട് ചോദിക്കുന്നു: നിങ്ങൾ നിത്യേന ആരാധിച്ചും, പൂജിച്ചും വരുന്ന ഈ ബിംബങ്ങളൊക്കെ എന്താണ്? അഥവാ, ഇവയ്ക്ക് എന്തൊരു വിശേഷതയാണുള്ളത്? ഇവയെ ആരാധിച്ചിട്ട് നിങ്ങൾക്കെന്തു ഫലം കിട്ടുവാനാണ്....? 'ഞങ്ങളുടെ പിതാക്കളായി അവയെ ആരാധിച്ചുവരുന്നു, അത് പാരമ്പര്യമായി ഞങ്ങളും പിൻപറ്റിപ്പോരുന്നു'. ഇതാണവരുടെ മറുപടി. അത്രമാത്രം! അന്ധവിശ്വാസത്തിലും, അനാചാരത്തിലും അടിയുറച്ചവർ, തങ്ങളുടെ നിലപാട് ന്യായീകരിക്കുവാൻ എക്കാലത്തും അവലംബമായി എടുക്കാറുള്ള ഒരു മാർഗമാണിത്–പൂർവീകൻമാരുടെ അനുകരണ (**تقليد الاباء**) വാദം. ദീർഘകാലത്തെ പഴക്കമുണ്ടെന്നുവെച്ചോ, വളരെ ആളുകൾ സ്വീകരിച്ചുവരുന്നത്കൊണ്ടോ ഒരു കാര്യവും–മതകാര്യം വിശേഷിച്ചും– ന്യായീകരിക്കപ്പെടാവുന്നതല്ല. മറ്റൊരാളുടെ അഭിപ്രായവും, നടപടിയും, കണ്ണടച്ചു വിശ്വസിക്കുന്നത് ബുദ്ധിഹീനതയും, ഉത്തരവാദബോധമില്ലായ്മയുമാകുന്നു. ഖുർആനിൽ പലേടത്തും ഈ അനുകരണവാദത്തെ അധിക്ഷേപിച്ചു കാണാം.

ഇബ്റാഹീം (അ) തന്റെ ജനങ്ങളോട് പറഞ്ഞ മറുപടി നോക്കുക: നിങ്ങൾ സ്വീകരിച്ചുവരുന്ന ഈ സമ്പ്രദായം തനി ദുർമാർഗമാണ്; നിങ്ങളത് സ്വീകരിച്ചതുകൊണ്ട് നിങ്ങൾ വഴിപിഴവിലായിരിക്കുന്നു; നിങ്ങളുടെ പിതാക്കളും അത് സ്വീകരിച്ചുവന്നിരുന്നുവെങ്കിൽ അവരും ദുർമാർഗത്തിലായിരുന്നു; എന്നല്ലാതെ പാരമ്പര്യമായി അനുവർത്തിക്കപ്പെട്ടതുകൊണ്ടൊന്നും ഇത് സൻമാർഗമായിത്തീരുകയില്ല എന്നത്രെ മറുപടിയുടെ സാരം. വിഗ്രഹാരാധനയിലേക്ക് പോലും മനുഷ്യനെ വലിച്ചിഴക്കുവാൻ കാരണം, ലക്ഷ്യം നോക്കാതെയുള്ള അനുകരണം (**تقليد**) ആണെങ്കിൽ, ആ ദുഃസ്വഭാവം മനുഷ്യനെ മറ്റെന്ത് ദുർമാർഗങ്ങളിലേക്ക് നയിക്കുകയില്ല?! അനുകരണവാദികളുടെ കൂട്ടത്തിൽ വിഗ്രഹാരാധകൻമാരും ഉൾപ്പെടുന്നുവെന്ന ഒരേ ഒരു വസ്തുത ഓർക്കുമ്പോൾ ഹാ! അതെത്രമാത്രം നിന്ദ്യവും ലജ്ജാവഹവുമാണ്!

قَالُوٓا۟ أَجِئْتَنَا بِٱلْحَقِّ أَمْ أَنتَ مِنَ ٱللَّٰعِبِينَ ﴿٥٥﴾

**﴿55﴾ അവർ പറഞ്ഞു: 'നീ ഞങ്ങളുടെ അടുക്കൽ (യഥാർത്ഥ) കാര്യവുമായി വന്നിരിക്കുകയാണോ, അഥവാ നീ കളിക്കുന്ന കൂട്ടത്തിൽ പെട്ടവനാണോ?'**

قَالَ بَل رَّبُّكُمْ رَبُّ ٱلسَّمَٰوَٰتِ وَٱلْأَرْضِ ٱلَّذِى فَطَرَهُنَّ وَأَنَا۠ عَلَىٰ ذَٰلِكُم مِّنَ ٱلشَّٰهِدِينَ ﴿٥٦﴾

**﴿56﴾ അദ്ദേഹം പറഞ്ഞു: (കളിയല്ല) എന്നാൽ, നിങ്ങളുടെ രക്ഷിതാവ് ആകാശഭൂമികളുടെ രക്ഷിതാവാകുന്നു; അവയെ (ല്ലാം) പടച്ചുണ്ടാക്കിയവനാകുന്നു.**

**ഞാൻ, അതിന് സാക്ഷ്യം വഹിക്കുന്നവരിൽ പെട്ടവനുമാണ്.**

وَتَٱللَّهِ لَأَكِيدَنَّ أَصْنَـٰمَكُم بَعْدَ أَن تُوَلُّوا۟ مُدْبِرِينَ ﴿٥٧﴾

﴾57﴿ അല്ലാഹു തന്നെയാണ (സത്യം)! നിശ്ചയമായും, നിങ്ങൾ പിൻതിരിഞ്ഞുപോയതിനുശേഷം, ഞാൻ നിങ്ങളുടെ വിഗ്രഹങ്ങളോട് തന്ത്രം പ്രയോഗിക്കുന്നതാണ്.'

فَجَعَلَهُمْ جُذَٰذًا إِلَّا كَبِيرًا لَّهُمْ لَعَلَّهُمْ إِلَيْهِ يَرْجِعُونَ ﴿٥٨﴾

﴾58﴿ അങ്ങനെ, അവരുടെ വലിയ ഒരു വിഗ്രഹമൊഴിച്ച് അവരെ [ബാക്കി ആരാധ്യൻമാരെ] അദ്ദേഹം തുണ്ടം തുണ്ടമാക്കി. അവർ തന്റെ അടുക്കലേക്ക് മടങ്ങിയേക്കാമല്ലോ.

---

﴾55﴿ قَالُوا۟ അവർ പറഞ്ഞു أَجِئْتَنَا നീ ഞങ്ങളുടെ അടുക്കൽ വന്നിരിക്കയാണോ بِالْحَقِّ യഥാർഥവുമായി أَمْ أَنتَ അതല്ല നീ ആണോ مِنَ اللَّاعِبِينَ കളിക്കുന്നവരിൽ (പെട്ടവൻ) ﴾56﴿ قَالَ അദ്ദേഹം പറഞ്ഞു بَل رَّبُّكُمْ എന്നാൽ നിങ്ങളുടെ റബ്ബ് رَبُّ السَّمَاوَاتِ ആകാശങ്ങളുടെ റബ്ബാകുന്നു وَالْأَرْضِ ഭൂമിയുടെയും الَّذِي فَطَرَهُنَّ അവയെ പടച്ചുണ്ടാക്കിയവൻ وَأَنَا ഞാൻ, ഞാനാകട്ടെ عَلَىٰ ذَٰلِكُم അതിന് مِنَ الشَّاهِدِينَ സാക്ഷികളിൽ, സാക്ഷ്യം വഹിക്കുന്നവരിൽപെട്ടവനാണ് ﴾57﴿ وَتَاللَّهِ അല്ലാഹു തന്നെയാണ, അല്ലാഹുവിനെക്കൊണ്ട് സത്യം لَأَكِيدَنَّ നിശ്ചയമായും ഞാൻ തന്ത്രം പ്രയോഗിക്കും (കൊത്തിമുറിക്കും) أَصْنَامَكُم നിങ്ങളുടെ ബിംബങ്ങളോട്, വിഗ്രഹങ്ങളോട് بَعْدَ أَن تُوَلُّوا നിങ്ങൾ തിരിഞ്ഞുപോയശേഷം مُدْبِرِينَ പിന്നിട്ടവരായി ﴾58﴿ فَجَعَلَهُمْ അങ്ങനെ അദ്ദേഹം അവരെ ആക്കി جُذَاذًا തുണ്ടം തുണ്ടം, إِلَّا كَبِيرًا ഒരു വലിയതൊഴിച്ചു لَّهُمْ അവരുടെ, അവർക്കുള്ള لَعَلَّهُمْ അവർ ആയേക്കാം, ആകുവാൻ വേണ്ടി إِلَيْهِ തന്റെ (അവന്റെ-അതിന്റെ) അടുക്കലേക്ക് يَرْجِعُونَ മടങ്ങുന്ന (വർ)

---

തങ്ങളും, തങ്ങളുടെ പിതാക്കളും പിഴച്ചുപോയിട്ടുണ്ടെന്ന് അദ്ദേഹം അവരോട് പറഞ്ഞപ്പോൾ, ഇപ്പറയുന്നത് കാര്യമായിട്ടാണോ, അതല്ല കളിയായിട്ടാണോ എന്നവർ അന്വേഷിക്കുന്നു. കളിയാണെന്ന് പറഞ്ഞുകിട്ടിയാൽ അവർ സംതൃപ്തരായിക്കൊള്ളും. കാര്യമാണെന്ന് പറയുന്നപക്ഷം, പൂർവികൻമാരെയും അവരുടെ ഗുണഗണങ്ങളെ സംബന്ധിച്ചും മറ്റും അവർക്ക് പലതും പറയുവാനുണ്ടായിരിക്കും. അതിനൊന്നും ഇടയാക്കി ദീർഘിപ്പിക്കാതെ അദ്ദേഹം കാര്യം വ്യക്തമാക്കുന്നു; 'ഈ ആകാശ ഭൂമികളെ സൃഷ്ടിച്ചു പരിപാലിക്കുന്ന ഒരു മഹാശക്തിയുണ്ടെന്നു നിങ്ങൾക്ക് നല്ലപോലെ അറിയാമല്ലോ; നിങ്ങളുടെ വിഗ്രഹങ്ങൾക്ക് അതിലൊന്നും ഒരു പങ്കുമില്ലെന്നും നിങ്ങൾക്കറിയാം; അപ്പോൾ, ആ ഏകമഹാശക്തിയെയായിരിക്കണം നിങ്ങൾ ആരാധ്യനായി സ്വീകരിക്കുന്നത്; ഈ തത്വം അംഗീകരിച്ച സത്യസാക്ഷിയാണ് ഞാൻ; എന്നിരിക്കെ കളിയുടെ പ്രശ്നം തന്നെ ഇവിടെ ഇല്ല.' മാത്രമല്ല, അവരുടെ അഭാവത്തിൽ ആ വിഗ്രഹങ്ങളെ നശിപ്പിക്കുവാൻ അദ്ദേഹം ഏർപ്പാട് ചെയ്യുമെന്ന് ഒരു ബലമായ താക്കീതും നൽകി. ഈ താക്കീത് അദ്ദേഹം പരസ്യമായി പറഞ്ഞതാണെന്നും, അതല്ല സ്വയം പറഞ്ഞതാണ്-പക്ഷേ, അത് ആരോ കേൾക്കുകയുണ്ടായെന്നും പറയപ്പെടുന്നു. ഏതായാലും,

ജനങ്ങൾ ഒരു ഉൽസവത്തിനോ മറ്റൊ സ്ഥലം വിട്ടിരുന്ന അവസരത്തിൽ അദ്ദേഹം മഴു എടുത്തു. വലിയ വിഗ്രഹത്തെ ഒഴിച്ചു ബാക്കിയെല്ലാം വെട്ടിമുറിച്ചു കളഞ്ഞു. മഴു വലിയ വിഗ്രഹത്തിന്റെ കഴുത്തിൽ കൊളുത്തിവെക്കുകയും ചെയ്തു.' (كما فى البخاري)

لَعَلَّهُمْ إِلَيْهِ يَرْجِعُونَ (അവർ തന്റെ അടുക്കലേക്ക് മടങ്ങിയേക്കാം) എന്ന വാക്യം രണ്ടു തരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. താൻ ഈ ചെയ്തതിനെപ്പറ്റി തന്നോടു ചോദ്യം ചെയ്‌വാൻ വരട്ടെ-അപ്പോൾ പറഞ്ഞുകൊടുക്കാം എന്ന സാരത്തിലും, വലിയ വിഗ്രഹം നശിപ്പിക്കപ്പെടാത്ത സ്ഥിതിക്ക് മറ്റുള്ള വിഗ്രഹങ്ങളെക്കുറിച്ച് ജനങ്ങൾ അതിനോട് വന്നു ചോദിക്കുകയും, അപ്പോൾ അതിന്റെ കഴിവില്ലായ്മ അവർ ഗ്രഹിക്കുകയും ചെയ്‌വാൻ വേണ്ടി എന്ന സാരത്തിലുമാണ് ആ രണ്ട് വ്യാഖ്യാനങ്ങൾ. ഒന്നാമത്തെ വ്യാഖ്യാനമനുസരിച്ച് اليه (തന്റെ അടുക്കലേക്ക്) എന്നതിലുള്ള സർവനാമം (ضمير) ഇബ്‌റാഹിം നബിയെയും, രണ്ടാമത്തേതനുസരിച്ച് വലിയ വിഗ്രഹത്തെയും കുറിക്കുന്നു. വിഗ്രഹങ്ങളെ നശിപ്പിച്ചത് കാണുമ്പോൾ അവർക്കുണ്ടാകുന്ന വ്യസനവും, കോപവും പറയേണ്ടതില്ലല്ലോ:-

قَالُوا۟ مَن فَعَلَ هَـٰذَا بِـَٔالِهَتِنَآ إِنَّهُۥ لَمِنَ ٱلظَّـٰلِمِينَ ﴿٥٩﴾

**﴾59﴿ അവർ പറഞ്ഞു: 'നമ്മുടെ ആരാധ്യൻമാരെക്കൊണ്ട് ഇത് ചെയ്തവൻ ആരാണ്?! നിശ്ചയമായും, അവൻ അക്രമികളിൽപെട്ടവൻ തന്നെ!'**

قَالُوا۟ سَمِعْنَا فَتًى يَذْكُرُهُمْ يُقَالُ لَهُۥٓ إِبْرَٰهِيمُ ﴿٦٠﴾

**﴾60﴿ അവർ [ചിലർ] പറഞ്ഞു: ഒരു യുവാവ് അവരെപ്പറ്റി (ആക്ഷേപിച്ചു) പറയുന്നത് ഞങ്ങൾ കേൾക്കുകയുണ്ടായി; ഇബ്‌റാഹിം എന്നാണ് അവനു (പേർ) പറയപ്പെടുന്നത്.'**

قَالُوا۟ فَأْتُوا۟ بِهِۦ عَلَىٰٓ أَعْيُنِ ٱلنَّاسِ لَعَلَّهُمْ يَشْهَدُونَ ﴿٦١﴾

**﴾61﴿ അവർ പറഞ്ഞു: 'എന്നാൽ, അവനെ ജനങ്ങളുടെ ദൃഷ്ടിയിൽ കൊണ്ടുവരുവിൻ, അവർ സാക്ഷ്യം വഹിച്ചേക്കാം!'**

قَالُوٓا۟ ءَأَنتَ فَعَلْتَ هَـٰذَا بِـَٔالِهَتِنَا يَـٰٓإِبْرَٰهِيمُ ﴿٦٢﴾

**﴾62﴿ അവർ ചോദിച്ചു: നീയാണോ നമ്മുടെ ആരാധ്യൻമാരെക്കൊണ്ട് ഇതു ചെയ്തത്-ഇബ്‌റാഹീമേ!'**

قَالَ بَلْ فَعَلَهُۥ كَبِيرُهُمْ هَـٰذَا

**﴾63﴿ അദ്ദേഹം പറഞ്ഞു: 'എന്നാൽ, അത് അവരിലുള്ള ഈ വലിയവൻ ചെയ്തതാണ്;**

فَسْـَٔلُوهُمْ إِن كَانُوا۟ يَنطِقُونَ ﴿٦٣﴾

**'അവർ സംസാരിക്കുമെങ്കിൽ, നിങ്ങൾ അവരോട് ചോദിച്ചു കൊൾവിൻ?'**

---

﴾59﴿ قَالُوا അവർ പറഞ്ഞു مَنْ فَعَلَ ആരാണ് ചെയ്തത് هَٰذَا ഇത്, (ഈ) പണി بِآلِهَتِنَا നമ്മുടെ ആരാധ്യൻമാരെ (ദൈവങ്ങളെ)ക്കൊണ്ട് إِنَّهُ നിശ്ചയമായും അവൻ لَمِنَ الظَّالِمِينَ അക്രമികളിൽപെട്ടവൻ തന്നെ. ﴾60﴿ قَالُوا അവർ പറഞ്ഞു سَمِعْنَا ഞങ്ങൾ കേട്ടിരിക്കുന്നു فَتًى ഒരു യുവാവിനെ, ചെറുപ്പക്കാരനെ يَذْكُرُهُمْ അവൻ അവരെപ്പറ്റി (ആക്ഷേപിച്ചു) പറയുന്നതായി يُقَالُ لَهُ അവന് പറയപ്പെടും إِبْرَاهِيمُ ഇബ്റാഹീം എന്ന് ﴾61﴿ قَالُوا അവർ പറഞ്ഞു فَأْتُوا بِهِ എന്നാൽ അവനെക്കൊണ്ടുവരുവിൻ عَلَىٰ أَعْيُنِ النَّاسِ ജനങ്ങളുടെ ദൃഷ്ടിയിൽ (മുമ്പാകെ) لَعَلَّهُمْ അവർ ആയേക്കാം, ആകുവാൻ വേണ്ടി يَشْهَدُونَ സാക്ഷ്യം വഹിക്കുന്ന(വർ) ﴾62﴿ قَالُوا അവർ പറഞ്ഞു أَأَنتَ നീയാണോ فَعَلْتَ هَٰذَا ഇതു ചെയ്തത് بِآلِهَتِنَا നമ്മുടെ ആരാധ്യൻമാരെക്കൊണ്ട് يَا إِبْرَاهِيمُ ഇബ്റാഹീമേ ﴾63﴿ قَالَ അദ്ദേഹം പറഞ്ഞു بَلْ എന്നാൽ, പക്ഷേ فَعَلَهُ അത് ചെയ്തു كَبِيرُهُمْ അവരിൽ വലിയവൻ هَٰذَا ഇവൻ, ഈ فَاسْأَلُوهُمْ എന്നാൽ അവരോട് ചോദിച്ചു നോക്കുവിൻ إِن كَانُوا അവരാണെങ്കിൽ يَنطِقُونَ സംസാരിക്കും.

---

വികാരഭരിതരായ ആ ജനങ്ങൾ, തങ്ങളുടെ വിഗ്രഹങ്ങളെക്കൊണ്ട് ഇത്തരം 'അക്രമം' ചെയ്തവനെപ്പറ്റി പരസ്പരം അന്വേഷണമായി. ആരോ അഭിപ്രായപ്പെട്ടു; അത് ഇബ്റാഹീം എന്നു പേരുള്ള ആ ചെറുപ്പക്കാരന്റെ വിക്രിയയായിരിക്കും എന്ന്. അദ്ദേഹം വിഗ്രഹാരാധനയെയും, വിഗ്രഹങ്ങളെയും കുറിച്ച് ആക്ഷേപിച്ചു സംസാരിക്കുന്നത് അവർ കേട്ടിട്ടുണ്ട്. നിങ്ങളുടെ വിഗ്രഹങ്ങളോട് ഞാനൊരു തന്ത്രം പ്രയോഗിക്കുമെന്ന് അദ്ദേഹം ശപഥം ചെയ്തിരുന്നുവല്ലോ. അങ്ങനെ, അവർ അദ്ദേഹത്തെ ജനങ്ങളുടെ മുമ്പാകെ കൊണ്ടുവന്നു ചോദ്യം ചെയ്തു. അദ്ദേഹം കൊടുത്ത മറുപടി ശകലം ബുദ്ധിയെങ്കിലും ഉള്ളവരെ ചിന്തിപ്പിക്കുവാനും, വിരൽ കടിപ്പിക്കുവാനും തക്കതായിരുന്നു. അദ്ദേഹം പറഞ്ഞു: അതാ ആ വലിയ വിഗ്രഹം! ആയാളതാ, മുഴുവനായി നിൽക്കുന്നു: അയാൾ ചെയ്തതായിരിക്കണം ഇത്. ഇവരൊക്കെ നിങ്ങളുടെ ആരാധ്യൻമാരാണല്ലോ; ഇവർക്ക് അറിയുവാനും പറയുവാനും സാധിക്കണമല്ലോ; ഇവർ പറയട്ടെ– ഇവരോട് തന്നെ ചോദിച്ചുനോക്കുവിൻ.' കുറിക്ക് കൊണ്ട ഉത്തരം!

فَرَجَعُوٓا۟ إِلَىٰٓ أَنفُسِهِمْ فَقَالُوٓا۟ إِنَّكُمْ أَنتُمُ ٱلظَّـٰلِمُونَ ﴿٦٤﴾

**﴾64﴿ അപ്പോൾ അവർ തങ്ങളുടെ മനസ്സുകളിലേക്ക് മടങ്ങി; എന്നിട്ട്, അവർ (തമ്മിൽ) പറഞ്ഞു: 'നിശ്ചയമായും, നിങ്ങൾ തന്നെയാണ് അക്രമികൾ!'**

﴾65﴿ പിന്നെ, അവര്‍ തലകുത്തനെ മറിഞ്ഞു [ലജ്ജിച്ചു തലതാഴ്ത്തി:] ഇവര്‍ സംസാരിക്കുകയില്ലെന്ന് നിനക്കറിയാമല്ലോ!' (എന്നായി)

ثُمَّ نُكِسُوا۟ عَلَىٰ رُءُوسِهِمْ لَقَدْ عَلِمْتَ مَا هَٰٓؤُلَآءِ يَنطِقُونَ ﴿٦٥﴾

﴾64﴿ فَرَجَعُوا അപ്പോള്‍ അവര്‍ മടങ്ങി إِلَىٰٓ أَنفُسِهِمْ അവരുടെ മനസ്സുകളിലേക്ക് فَقَالُوا എന്നിട്ട് അവര്‍ പറഞ്ഞു إِنَّكُمْ നിശ്ചയമായും നിങ്ങള്‍ أَنتُمُ നിങ്ങള്‍ തന്നെയാണ് الظَّالِمُونَ അക്രമികള്‍ ﴾65﴿ ثُمَّ പിന്നീട് نُكِسُوا അവര്‍ കീഴ്മേലാക്കപ്പെട്ടു, കുത്തനെ മറിഞ്ഞു عَلَىٰ رُءُوسِهِمْ തങ്ങളുടെ തലകളില്‍ (തലകുത്തനെയായി) لَقَدْ عَلِمْتَ തീര്‍ച്ചയായും നിനക്കറിയാമല്ലോ مَا هَٰٓؤُلَآءِ ഇവരില്ല, ഇക്കൂട്ടരില്ല يَنطِقُونَ സംസാരിക്കുക, മിണ്ടുക

സ്വന്തം ദേഹങ്ങളില്‍ നേരിടുന്ന ആപത്ത് പോലും തടുക്കുവാനോ, മനസ്സിലാക്കുവാനോ, പറഞ്ഞറിയിക്കുവാനോ കഴിയാത്ത ആ നിര്‍ജ്ജീവ വസ്തുക്കളെ ദൈവങ്ങളാക്കി വെക്കുന്നത് കടുത്ത വിഡ്ഢിത്തമാണെന്ന് അപ്പോള്‍ അവരുടെ മനസ്സാക്ഷി അവരോട് പറഞ്ഞു. ഇബ്റാഹീം നബി(അ) കൊണ്ടുവന്ന ന്യായത്തിന്‍റെ അജയ്യശക്തിക്ക് മുമ്പില്‍ അവര്‍, തല്‍ക്കാലമെങ്കിലും ലജ്ജിച്ചു തലകുനിച്ചു. പക്ഷേ, താമസിയാതെ അവര്‍ ഭാവം മാറ്റി സംസാരിക്കുവാന്‍ തുടങ്ങി. ഇവയ്ക്ക് സംസാരിക്കുവാന്‍ കഴിവില്ലെന്ന് നിനക്കറിഞ്ഞുകൂടേ?! പിന്നെ എങ്ങിനെയാണ് അവയോട് ചോദിച്ചുനോക്കുവാന്‍ പറയുന്നത്?! എന്ന് പറഞ്ഞു. അദ്ദേഹം ആ അവസരം ഉപയോഗപ്പെടുത്തി:

﴾66﴿ അദ്ദേഹം പറഞ്ഞു: 'എന്നാല്‍ (പിന്നെ) അല്ലാഹുവിന് പുറമെ, നിങ്ങള്‍ക്ക് യാതൊരു ഉപകാരമാകട്ടെ, ഉപദ്രവമാകട്ടെ ചെയ്യാത്തതിനെ നിങ്ങള്‍ ആരാധിക്കുകയണോ?

قَالَ أَفَتَعْبُدُونَ مِن دُونِ ٱللَّهِ مَا لَا يَنفَعُكُمْ شَيْـًٔا وَلَا يَضُرُّكُمْ ﴿٦٦﴾

﴾67﴿ ഛെ! നിങ്ങളും, അല്ലാഹുവിന് പുറമെ നിങ്ങള്‍ ആരാധിക്കുന്ന വസ്തുക്കളും! [ലജ്ജാവഹം!] നിങ്ങള്‍ ബുദ്ധികൊടുക്കുന്നില്ലേ?'

أُفٍّ لَّكُمْ وَلِمَا تَعْبُدُونَ مِن دُونِ ٱللَّهِ ۖ أَفَلَا تَعْقِلُونَ ﴿٦٧﴾

﴾66﴿ قَالَ അദ്ദേഹം പറഞ്ഞു أَفَتَعْبُدُونَ അപ്പോള്‍ (എന്നാല്‍ പിന്നെ) നിങ്ങള്‍ ആരാധിക്കുന്നുവോ مِن دُونِ اللَّهِ അല്ലാഹുവിന് പുറമേ مَا لَا يَنفَعُكُمْ നിങ്ങള്‍ക്ക് ഉപകാരം ചെയ്യാത്തതിനെ شَيْئًا യാതൊന്നും, ഒട്ടും وَلَا يَضُرُّكُمْ നിങ്ങള്‍ക്ക് ഉപദ്രവവും ചെയ്യാത്ത ﴾67﴿ أُفٍّ 'ഛെ,' 'ഫ്ഫെ' (ഞാന്‍ വെറുപ്പു പ്രകടിപ്പിക്കുന്നു) لَكُمْ നിങ്ങള്‍ക്ക്, നിങ്ങളോട് وَلِمَا تَعْبُدُونَ നിങ്ങള്‍ ആരാധിച്ചുവരുന്നതിനോടും مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ أَفَلَا تَعْقِلُونَ അപ്പോള്‍ നിങ്ങള്‍ ബുദ്ധികൊടുക്കുന്നില്ലേ, മനസ്സിരുത്തുന്നില്ലേ

ഇവയെ ആരാധ്യവസ്തുക്കളായി സ്വീകരിച്ചതിൽ നിങ്ങളോടും, അവയോടും എനിക്കുള്ള അറപ്പും വെറുപ്പും ഞാനിതാ തുറന്നു പ്രഖ്യാപിക്കുന്നു! അൽപമെങ്കിലും ബുദ്ധി കൊടുത്തു നിങ്ങൾക്കൊന്ന് ചിന്തിച്ചുനോക്കിക്കൂടേ?! എന്ന് സാരം. അനുകരണം മതാടിസ്ഥാനമാക്കിയ അവർ അതിന് തയ്യാറാവുക എളുപ്പമല്ലല്ലോ. അവർ കയ്യൂക്കും, അക്രമവും തന്നെ നടത്തുവാൻ തീരുമാനിച്ചു. എന്ത് കടുംകൈ ഉപയോഗിച്ചും തങ്ങളുടെ വിഗ്രഹങ്ങളെ രക്ഷിക്കണമെന്ന് അവരുടെ ദുരഭിമാനം അവരോട് ശാസിച്ചു:

قَالُواْ حَرِّقُوهُ وَٱنصُرُوٓاْ ءَالِهَتَكُمْ إِن كُنتُمْ فَٰعِلِينَ ﴿٦٨﴾

﴾68﴿ അവർ പറഞ്ഞു: **'ഇവനെ നിങ്ങൾ ചുട്ടെരിക്കുവിൻ; നിങ്ങളുടെ ആരാധ്യൻമാരെ നിങ്ങൾ സഹായിക്കുകയും ചെയ്യുവിൻ- നിങ്ങൾ (വല്ലതും) ചെയ്യുന്നവരാണെങ്കിൽ!'**

قُلْنَا يَٰنَارُ كُونِى بَرْدًا وَسَلَٰمًا عَلَىٰٓ إِبْرَٰهِيمَ ﴿٦٩﴾

﴾69﴿ **നാം [അല്ലാഹു] പറഞ്ഞു: 'തീയേ! നീ ശീതളവും, ഇബ്റാഹീമിന് രക്ഷയും ആയിത്തീരുക!' എന്ന്.**

وَأَرَادُواْ بِهِۦ كَيْدًا فَجَعَلْنَٰهُمُ ٱلْأَخْسَرِينَ ﴿٧٠﴾

﴾70﴿ **അദ്ദേഹത്തെക്കൊണ്ട് അവർ ഒരു തന്ത്രം ഉദ്ദേശിച്ചു; എന്നാൽ, നാം അവരെത്തന്നെ ഏറ്റവും നഷ്ടപ്പെട്ടവരാക്കി.**

---

﴾68﴿ قَالُوا അവർ പറഞ്ഞു حَرِّقُوهُ നിങ്ങൾ അവനെ ചുട്ടെരിക്കുവിൻ وَانْصُرُوا നിങ്ങൾ സഹായിക്കുകയും ചെയ്യുവിൻ آلِهَتَكُمْ നിങ്ങളുടെ ആരാധ്യൻമാരെ إِنْ كُنْتُمْ നിങ്ങൾ ആണെങ്കിൽ فَاعِلِينَ ചെയ്യുന്നവർ ﴾69﴿ قُلْنَا നാം പറഞ്ഞു يَا نَارُ ഹേ തീയേ كُونِي നീ ആയിത്തീരുക بَرْدًا ശീതളം, തണുപ്പ് وَسَلَامًا രക്ഷയും, ശാന്തിയും عَلَىٰ إِبْرَاهِيمَ ഇബ്റാഹീമിന് ﴾70﴿ وَأَرَادُوا അവർ ഉദ്ദേശിച്ചു بِهِ അദ്ദേഹത്തെക്കൊണ്ട് كَيْدًا ഒരു തന്ത്രം, ഉപായം, കെണി فَجَعَلْنَاهُمُ എന്നാൽ നാം അവരെ ആക്കി الْأَخْسَرِينَ ഏറ്റവും നഷ്ടപ്പെട്ടവർ, വലിയ നഷ്ടക്കാർ

---

അവർ വമ്പിച്ച ഒരു അഗ്നികുണ്ഡം തയ്യാറാക്കി. കുറേ ദിവസം തുടർച്ചയായി അതിൽ തീ കത്തിച്ചുകൊണ്ടിരുന്നു. തങ്ങളുടെ ദൈവങ്ങളെ വെട്ടിനുറുക്കിയ കൊലപ്പുള്ളിയെ ചുട്ടെരിക്കുവാനുള്ള സംരംഭത്തിൽ സഹകരിക്കുവാൻ അവർ ഓരോരുത്തരും തയ്യാറെടുത്തിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. രോഗം സുഖപ്പെടുവാനായി ആ അഗ്നികുണ്ഡത്തിലേക്ക് വിറകുകെട്ട് കൊണ്ടുപോയി കൊടുക്കുവാൻ പല സ്ത്രീകളും നേർച്ച നേരുക കൂടി ചെയ്തതായി ക്വുർആൻ വ്യാഖ്യാതാക്കൾ പറഞ്ഞുകാണുന്നു. അന്ധവിശ്വാസങ്ങളിൽ അകപ്പെട്ടു ഇത്പോലെ അനേകം അനാചാരങ്ങളെ പുണ്യകർമങ്ങളായി കരുതിപ്പോരുന്ന മുസ്ലിം സ്ത്രീ പുരുഷൻമാരെ നാം ഇന്നും കാണാറുള്ളതാണല്ലോ.

അങ്ങനെ തൗഹീദിന്റെ മാർഗത്തിൽ പടപൊരുതിയ ബാബിലോണിയായിലെ ഒന്നാമത്തെ സമരവീരൻ, അല്ലാഹുവിനെയല്ലാതെ ഇലാഹാക്കുവാൻ പാടില്ലെന്ന് ഭൂമിയിൽ തുറന്നു പ്രഖ്യാപിച്ച പതിനാറുകാരനായ ഏക യുവാവ്, ശിർക്കിന്റെ വൈതാളികൻമാരെ മണൽത്തരിയോളം ഭയപ്പെടാതെ 'ജിഹാദി'ന് (ധർമയുദ്ധത്തിന്) ഒരുങ്ങിയ ആ വിപ്ലവകാരി-അതെ, അനേകം പ്രവാചകൻമാർക്ക് ജനയിതാവും സത്യവിശ്വാസികൾക്ക് മാതൃകയും, അന്ധവിശ്വാസികളോട് സമരം നടത്തുന്ന 'മുജാഹിദു' കൾക്ക് നായകനുമായ ഇബ്റാഹിം നബി(അ) ആ അഗ്നികുണ്ഡത്തിൽ ആഹുതി ചെയ്യപ്പെട്ടു! തീയിൽ എറിയപ്പെട്ടു! ഇല്ല. അദ്ദേഹം വെന്തു കരിഞ്ഞില്ല! മരണപ്പെട്ടുപോയതുമില്ല! തീയിന് ചൂടു നിശ്ചയിച്ച അതേ സ്രഷ്ടാവ്- ഏതൊരുത്തന്റെ പരിശുദ്ധ നാമത്തിൽ അദ്ദേഹം ജനങ്ങളെ നരകത്തിന്റെ തീയിൽ നിന്ന് രക്ഷിക്കുവാൻ പരിശ്രമിച്ചുവോ ആ നാഥൻ -തീയിനോട് തണുത്തുകൊള്ളുവാൻ ഉത്തരവിട്ടു. പോരാ-തണുത്താലും പോരാ- തന്റെ സുഹൃത്തിന് രക്ഷയും സമാധാനവും കൂടിയായിരിക്കണമെന്ന് കൽപിച്ചു. ആ വമ്പിച്ച തീകുണ്ഡഠം അദ്ദേഹത്തിന് ഉല്ലാസഭവനമായി മാറി! പിശാചിന്റെ സൈന്യം പരാജയപ്പെടുകയും ചെയ്തു!

തീയിൽ എറിയപ്പെട്ട അവസരത്തിൽ ഇബ്റാഹീം നബി(അ) حَسْبُنَا اللَّهُ وَنِعْمَ الْوَكِيلُ (എനിക്ക് അല്ലാഹു മതി: ഭരമേൽപിക്കപ്പെടുവാൻ അവൻ എത്ര വിശിഷ്ടൻ) എന്ന് പറഞ്ഞുകൊണ്ടിരുന്നു. ജിബ്രീൽ(അ) വന്ന് 'വല്ല ആവശ്യവും പറയുവാനുണ്ടോ' എന്നന്വേഷിച്ചു. 'താങ്കളോടൊന്നും പറയുവാനില്ല' എന്നായിരുന്നു ഉത്തരം. മലക്ക് വീണ്ടും ഉണർത്തിച്ചു: 'എന്നാൽ താങ്കളുടെ റബ്ബിനോട് ചോദിക്കുക!' അവിടുന്ന് പ്രതിവചിച്ചു: علمه بحالى يغنى عن سؤالى (എന്റെ അവസ്ഥയെക്കുറിച്ച് അവൻ അറിയുന്നത് കൊണ്ട് ഞാൻ ചോദിക്കേണ്ടുന്ന ആവശ്യമില്ല.)

ചിന്തിച്ചുനോക്കുക! ഇതാണ് ഈമാനിന്റെ മാതൃക! ഇതാണ് സത്യവിശ്വാസത്തിന്റെ അചഞ്ചലമായ ഹൃദയം! അതെ, 'നിശ്ചയമായും ഇബ്റാഹീമിലും, അദ്ദേഹത്തിന്റെ കൂടെയുള്ളവരിലും നിങ്ങൾക്ക് നല്ലതായ മാതൃകയുണ്ട്.'

(قَدْ كَانَتْ لَكُمْ أُسْوَةٌ حَسَنَةٌ فِي إِبْرَاهِيمَ وَالَّذِينَ مَعَهُ—الْمُمْتَحِنَة)

ഇബ്റാഹീം നബി(അ)യുടെ ജീവചരിത്രസംക്ഷേപം സൂ: ഇബ്റാഹീമിന്റെ പ്രാരംഭമായി കൊടുത്തിട്ടുള്ളത് ശ്രദ്ധിക്കുക. അദ്ദേഹം അഗ്നിയിൽ എറിയപ്പെട്ട സംഭവത്തെ നിഷേധിക്കുന്നവരുടെ ദുർവ്യാഖ്യാനങ്ങളെക്കുറിച്ചുള്ള നിരൂപണം ഈ സൂറത്തിന്റെ അവസാനം പ്രത്യേക വ്യാഖ്യാനക്കുറിപ്പായി കൊടുത്തിട്ടുണ്ട്.

وَنَجَّيْنَٰهُ وَلُوطًا إِلَى ٱلْأَرْضِ ٱلَّتِي بَٰرَكْنَا فِيهَا لِلْعَٰلَمِينَ ﴿٧١﴾

**﴾71﴿ അദ്ദേഹത്തെയും ലൂത്വിനെയും- യാതൊരു ഭൂമിയിൽ നാം ലോകർക്ക് വേണ്ടി ഗുണാഭിവൃദ്ധിയുണ്ടാക്കിയിരുന്നുവോ അതിലേക്ക് നാം രക്ഷപ്പെടുത്തി:**

وَوَهَبْنَا لَهُۥٓ إِسْحَٰقَ وَيَعْقُوبَ نَافِلَةً ۖ

**﴾72﴿ ഇസ്ഹാക്വിനെയും കൂടുതലായി യഅ്ക്വൂബിനെയും അദ്ദേഹത്തിന് നാം ദാനം കൊടുക്കുകയും**

ചെയ്തു;

وَكُلًّا جَعَلْنَا صَٰلِحِينَ ﴿٧٢﴾

എല്ലാവരെയും നാം സദ്‌വൃത്തരാക്കുകയും ചെയ്തു.

وَجَعَلْنَٰهُمْ أَئِمَّةً يَهْدُونَ بِأَمْرِنَا وَأَوْحَيْنَآ إِلَيْهِمْ فِعْلَ ٱلْخَيْرَٰتِ وَإِقَامَ ٱلصَّلَوٰةِ وَإِيتَآءَ ٱلزَّكَوٰةِ ۖ وَكَانُوا۟ لَنَا عَٰبِدِينَ ﴿٧٣﴾

《73》 അവരെ നാം നമ്മുടെ കൽപന പ്രകാരം (ജനങ്ങൾക്ക്) മാർഗദർശനം നൽകുന്ന നേതാക്കളാക്കുകയും ചെയ്തു. നല്ല കാര്യങ്ങൾ പ്രവർത്തിക്കുവാനും, നമസ്കാരം നിലനിറുത്തുവാനും, 'സകാത്ത്' (വിശുദ്ധധർമം) കൊടുക്കുവാനും നാം അവർക്ക് ബോധനം നൽകുകയും ചെയ്തു. അവർ നമ്മെ ആരാധിക്കുന്നവരുമായിരുന്നു.

---

《71》 وَنَجَّيْنَاهُ നാം അദ്ദേഹത്തെ രക്ഷപ്പെടുത്തുകയും ചെയ്തു وَلُوطًا ലൂതിനെയും إِلَى الْأَرْضِ ഭൂമിയിലേക്ക് الَّتِي بَارَكْنَا നാം ഗുണാഭിവൃദ്ധിയുണ്ടാക്കിയ, ആശീർവാദം നൽകിയ فِيهَا അതിൽ لِلْعَالَمِينَ ലോകർക്ക്, ലോകർക്ക് വേണ്ടി 《72》 وَوَهَبْنَا നാം ദാനം ചെയ്കയും ചെയ്തു لَهُ അദ്ദേഹത്തിന് إِسْحَاقَ ഇസ്ഹാക്വിനെ وَيَعْقُوبَ യഅ്ക്വൂബിനെയും نَافِلَةً കൂടുതലായി, വർധനവായി, അധികമായി وَكُلًّا എല്ലാവരെയും جَعَلْنَا നാം ആക്കി صَالِحِينَ സദ്‌വൃത്തൻമാർ, നല്ല ആളുകൾ 《73》 وَجَعَلْنَاهُمْ നാം അവരെ ആക്കുകയും ചെയ്തു أَئِمَّةً നേതാക്കൾ, മുമ്പൻമാർ يَهْدُونَ മാർഗദർശനം നൽകുന്ന بِأَمْرِنَا നമ്മുടെ കൽപന പ്രകാരം وَأَوْحَيْنَا നാം വഹ്‌യ് (ബോധനം) നൽകുകയും ചെയ്തു إِلَيْهِمْ അവർക്ക് فِعْلَ الْخَيْرَاتِ നല്ല കാര്യങ്ങൾ ചെയ്‌വാൻ وَإِقَامَ الصَّلَاةِ നമസ്കാരം നിലനിറുത്തുവാനും وَإِيتَاءَ الزَّكَاةِ സക്കാത്ത് കൊടുക്കുവാനും وَكَانُوا അവർ ആയിരുന്നുതാനും لَنَا നമുക്ക് നമ്മെ عَابِدِينَ ആരാധന ചെയ്യുന്നവർ

---

ഇബ്റാഹീം നബി(അ)യുടെ സഹോദരനായ ഹാറാന്റെ (هَارَان) മകനാണ് ലൂത് നബി (അ). രണ്ടുപേരും സ്വദേശം വിട്ട് പല യാത്രകൾക്കു ശേഷം ശാം പ്രദേശങ്ങളിൽ വന്നു താമസമുറപ്പിച്ചു. മതപരമായും, ഭൗതികമായും വരെ അഭിവൃദ്ധി പ്രാപിച്ച ഒരു അനുഗൃഹീത രാജ്യമാണ് ശാം. ഭൂമുഖത്ത് ജനവാസമുണ്ടായിരുന്ന നാടുകളിൽ വെച്ച് ഏറ്റവുമധികം പ്രവാചകൻമാർ ജീവിച്ചിരുന്നതും, തൗറാത്ത്, ഇൻജീൽ മുതലായ വേദഗ്രന്ഥങ്ങൾ അവതരിച്ചതും ആ ഭൂമിയിലായിരുന്നു. സമ്പൽസമൃദ്ധമായ ആ രാജ്യങ്ങൾ അന്നും ഇന്നും ഭൂമിശാസ്ത്ര പ്രധാനങ്ങളാകുന്നു. പിൽക്കാലത്തുണ്ടായ പ്രവാചകൻമാരിൽ അധികവും, ഇബ്റാഹീം നബി(അ)യുടെ സന്താനപരമ്പരകളിൽപെട്ടവരത്രെ. 72,73 ആയത്തുകളിൽ പറഞ്ഞ സംഗതികൾ ഓരോന്നും ഇബ്റാഹീം നബിക്ക് അല്ലാഹുവിന്റെ അടുക്കലേക്കുള്ള സാമീപ്യത്തെയും, സ്നേഹത്തെയും കുറിക്കുന്നു. ഇസ്ഹാക് (അ) അദ്ദേഹത്തിന്റെ നേരെ പുത്രനും, യഅ്ക്വൂബ് (അ) പൗത്രനുമാ

കുന്നു. തനിക്ക് ഒരു മകനുണ്ടാകുവാൻ വേണ്ടി അദ്ദേഹം ദുആ ചെയ്തിരുന്നു. മകന് പുറമെ മകന്റെ മകനെയും അല്ലാഹു നൽകി. അതുകൊണ്ടാണ് യഅ്ക്വൂബ് നബിയെ പ്പറ്റി ഔദാര്യമെന്ന നിലക്ക് കൂടുതലായി (نَافِلَةً) കൊടുത്തു എന്ന് പറഞ്ഞത്. ഇബ്റാഹീം നബി(അ)യുടെ ശ്രേഷ്ഠതക്ക് മകുടം ചാർത്തുവാൻ وَاتَّخَذَ اللَّهُ إِبْرَاهِيمَ خَلِيلًا (ഇബ്റാഹീമിനെ അല്ലാഹു സുഹൃത്തായി സ്വീകരിച്ചിരിക്കുന്നു) എന്ന് സൂറത്തുന്നി സാഉ് 125-ൽ അല്ലാഹു പറഞ്ഞ വാക്യം മാത്രം മതിയാകും!

وَلُوطًا ءَاتَيْنَـٰهُ حُكْمًا وَعِلْمًا وَنَجَّيْنَـٰهُ مِنَ ٱلْقَرْيَةِ ٱلَّتِى كَانَت تَّعْمَلُ ٱلْخَبَـٰٓئِثَ ۗ إِنَّهُمْ كَانُوا۟ قَوْمَ سَوْءٍ فَـٰسِقِينَ ﴿٧٤﴾

**《74》 ലൂത്വിനാകട്ടെ, അദ്ദേഹത്തിന് നാം ന്യായവിധിയും, ജ്ഞാനവും നൽകി. ദുർവൃത്തികൾ പ്രവർത്തിച്ചുകൊണ്ടിരുന്ന (ആ) നാട്ടിൽ നിന്ന് അദ്ദേഹത്തെ നാം രക്ഷപ്പെടുത്തുകയും ചെയ്തു. നിശ്ചയമായും, അവർ [ആ നാട്ടുകാർ] ദുർന്നടപ്പുകാരായ ഒരു ചീത്ത ജനതയായിരുന്നു.**

وَأَدْخَلْنَـٰهُ فِى رَحْمَتِنَآ ۖ إِنَّهُۥ مِنَ ٱلصَّـٰلِحِينَ ﴿٧٥﴾

**《75》 നമ്മുടെ കാരുണ്യത്തിൽ അദ്ദേഹത്തെ നാം പ്രവേശിപ്പിക്കുകയും ചെയ്തു. നിശ്ചയമായും, അദ്ദേഹം സദ്വൃത്തൻമാരിൽപ്പെട്ടവനാകുന്നു.**

---

《74》 وَلُوطًا ലൂത്വിനാകട്ടെ, ലൂത്വിനും തന്നെ آتَيْنَاهُ അദ്ദേഹത്തിന് നാം നൽകി حُكْمًا ന്യായവിധി, വിധി وَعِلْمًا അറിവും, ജ്ഞാനവും وَنَجَّيْنَاهُ അദ്ദേഹത്തെ നാം രക്ഷപ്പെടുത്തുകയും ചെയ്തു مِنَ الْقَرْيَةِ നാട്ടിൽ നിന്ന്, രാജ്യത്തിൽ നിന്ന് الَّتِي كَانَتْ ആയിരുന്നതായ تَعْمَلُ الْخَبَائِثَ ദുർവൃത്തികൾ (നീചവൃത്തികൾ) പ്രവർത്തിച്ചിരുന്ന إِنَّهُمْ كَانُوا നിശ്ചയമായും അവരായിരുന്നു قَوْمَ سَوْءٍ ഒരു ചീത്ത ജനത فَاسِقِينَ ദുർന്നടപ്പുകാരായ 《75》 وَأَدْخَلْنَاهُ അദ്ദേഹത്തെ നാം പ്രവേശിപ്പിക്കയും ചെയ്തു فِي رَحْمَتِنَا നമ്മുടെ കാരുണ്യത്തിൽ, അനുഗ്രഹത്തിൽ إِنَّهُ നിശ്ചയമായും അദ്ദേഹം مِنَ الصَّالِحِينَ സദ്വൃത്തൻമാരിൽപ്പെട്ടവനാണ്.

---

ലൂത്വ്നബി(അ)ന്റെ നാട്ടുകാർ, തോന്നിയവാസികളും, ദുർവൃത്തിക്കാരുമായിരുന്നു. സ്ത്രീകൾക്ക് പകരം, പ്രകൃതിവിരുദ്ധമായ നിലയിൽ പുരുഷസംസർഗംകൊണ്ട് കാമ നിവൃത്തി വരുത്തുകയെന്ന വൃത്തികെട്ട സമ്പ്രദായം അവർ സ്വീകരിച്ചുവന്നു. അവരുടെമേൽ അല്ലാഹുവിന്റെ കോപം ഇറങ്ങുകയും, രാജ്യം ഒന്നാകെ കീഴ്മേലായി മറിക്കപ്പെടുകയും ഉണ്ടായി. അതിഭയങ്കരമായ ഈ സംഭവത്തെപ്പറ്റി സൂറത്ത് അഅ്റാഫ് (80-84), ഹൂദ് (77-83), ഹിജ്ർ (61-77) എന്നിവയിലും അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്.

സൂറത്തു-ശുഅറാഇലും കൂടുതൽ വിവരം വരുന്നതാണ്. ان شاء الله ലൂത്വ്കടൽ, (بحرلوط) ചാവുകടൽ (بحر الميت) എന്നും മറ്റുമുള്ള പേരുകളിൽ അറിയപ്പെടുന്ന തടാകം അതിന്റെ ദൃഷ്ടാന്തമായി ഇന്നും നിലകൊള്ളുന്നു. *(*)* പ്രസ്തുത സംഭവത്തിന് മുമ്പായി ലൂത്വ് നബിയെയും വീട്ടുകാരെയും അല്ലാഹു രക്ഷപ്പെടുത്തി. അദ്ദേഹത്തിന് ന്യായ വിധി (حكم) നൽകി എന്ന് പറഞ്ഞതിൽ പ്രവാചകത്വവും, കാര്യങ്ങളിൽ വിധികൊടു ക്കുവാനുള്ള അറിവും പ്രാപ്തിയും ഉൾപ്പെടുന്നതാണ്.

## വിഭാഗം - 6

وَنُوحًا إِذْ نَادَىٰ مِن قَبْلُ فَٱسْتَجَبْنَا لَهُۥ فَنَجَّيْنَـٰهُ وَأَهْلَهُۥ مِنَ ٱلْكَرْبِ ٱلْعَظِيمِ ﴿٧٦﴾

**《76》 നൂഹിനെയും - അതായത്: മുമ്പ് അദ്ദേഹം വിളി(ച്ചുപ്രാർഥി)ച്ച സന്ദർഭം - (ഓർക്കുക). അപ്പോൾ അദ്ദേഹത്തിനു നാം ഉത്തരംനൽകി; അങ്ങനെ, അദ്ദേഹത്തെയും, അദ്ദേഹ ത്തിന്റെ ആൾക്കാരെയും മഹാദുഃഖ ത്തിൽ നിന്ന് നാം രക്ഷപ്പെടുത്തു കയും ചെയ്തു;**

وَنَصَرْنَـٰهُ مِنَ ٱلْقَوْمِ ٱلَّذِينَ كَذَّبُوا۟ بِـَٔايَـٰتِنَآ ۚ إِنَّهُمْ كَانُوا۟ قَوْمَ سَوْءٍ فَأَغْرَقْنَـٰهُمْ أَجْمَعِينَ ﴿٧٧﴾

**《77》 നമ്മുടെ ലക്ഷ്യങ്ങളെ വ്യാജമാക്കിയ ജനങ്ങളിൽ നിന്ന് അദ്ദേഹത്തിന് നാം സഹായം (രക്ഷ) നൽകുകയും ചെയ്തു. നിശ്ചയ മായും, അവർ ഒരു ചീത്ത ജനതയാ യിരുന്നു; അതിനാൽ നാമവരെ കൂട്ട ത്തോടെ മുക്കി നശിപ്പിച്ചു.**

---

《76》 وَنُوحًا നൂഹിനെയും (ഓർക്കുക) إِذْ نَادَىٰ അദ്ദേഹം വിളിച്ചപ്പോൾ (പ്രാർഥിച്ച പ്പോൾ) مِن قَبْلُ മുമ്പ് فَاسْتَجَبْنَا അപ്പോൾ നാം ഉത്തരം നൽകി لَهُ അദ്ദേഹത്തിന് فَنَجَّيْنَاهُ അങ്ങനെ അദ്ദേഹത്തെ രക്ഷപ്പെടുത്തി وَأَهْلَهُ അദ്ദേഹത്തിന്റെ ആൾക്കാരെയും مِنَ الْكَرْبِ ദുഃഖത്തിൽ നിന്ന്, ആപത്തിൽ നിന്ന് الْعَظِيمِ വമ്പിച്ച 《77》 وَنَصَرْنَاهُ അദ്ദേ ഹത്തിന് നാം സഹായം (രക്ഷ) നൽകുകയും ചെയ്തു مِنَ الْقَوْمِ ജനങ്ങളിൽ നിന്ന് الَّذِينَ كَذَّبُوا വ്യാജമാക്കിയവരായ بِآيَاتِنَا നമ്മുടെ ലക്ഷ്യങ്ങളെ إِنَّهُمْ كَانُوا നിശ്ചയമായും അവരായിരുന്നു قَوْمَ سَوْءٍ ഒരു ചീത്ത ജനത فَأَغْرَقْنَاهُمْ അതിനാൽ അവരെ നാം മുക്കി നശിപ്പിച്ചു أَجْمَعِينَ കൂട്ടത്തോടെ, മുഴുവനും

---

വിഗ്രഹാരാധനയിൽ മുഴുകിയിരുന്ന അദ്ദേഹത്തിന്റ ജനതയെ അദ്ദേഹം നൂറ്റാണ്ടു

---

*(*) പടം 5 ഉം മറ്റും നോക്കുക. സൂറ: ശുഅറാഇൽ ഈ തടാകത്തെക്കുറിച്ച് കൂടുതൽ വിവരണം വരുന്നതാണ്.*

കൾ തൗഹീദിലേക്ക് ക്ഷണിച്ചു. എന്നിട്ടും അല്പമാത്രം ആളുകളൊഴിച്ചു മറ്റെല്ലാവരും അത് ചെവിക്കൊള്ളാതിരുന്നത് നിമിത്തം അദ്ദേഹം വളരെ മനോദുഃഖത്തിലകപ്പെട്ടു. ഒടുക്കം, അവരെ ആകമാനം മുക്കിനശിപ്പിച്ചു കളഞ്ഞ ആ ജലപ്രളയം ഉണ്ടാവുകയും, അദ്ദേഹവും സത്യവിശ്വാസികളും മാത്രം കപ്പലിൽ കയറി രക്ഷപ്പെടുകയുമാണുണ്ടായത്. ഈ സംഭവത്തെപ്പറ്റി സൂറ: അഅ്റാഫിലും, ഹൂദിലും വിവരിച്ചിട്ടുണ്ട്. സൂറ: ശുഅറാഇലും മറ്റും കൂടുതൽ വിവരം കാണാവുന്നതുമാകുന്നു.

وَدَاوُۥدَ وَسُلَيْمَـٰنَ إِذْ يَحْكُمَانِ فِى ٱلْحَرْثِ إِذْ نَفَشَتْ فِيهِ غَنَمُ ٱلْقَوْمِ وَكُنَّا لِحُكْمِهِمْ شَـٰهِدِينَ ﴿٧٨﴾

**《78》 ദാവൂദിനെയും സുലൈമാനെയും അതായത്, വിളയുടെ കാര്യത്തിൽ- ജനങ്ങളുടെ ആടുകൾ അതിൽ രാത്രി കടന്നു മേഞ്ഞപ്പോൾ രണ്ടു പേരും വിധികൽപിക്കുന്ന സന്ദർഭം- (ഓർക്കുക). അവർ വിധി കൽപിക്കുന്നതിന് നാം സാക്ഷിയായിരിക്കുകയും ചെയ്തിരുന്നു.**

فَفَهَّمْنَـٰهَا سُلَيْمَـٰنَ ۚ وَكُلًّا ءَاتَيْنَا حُكْمًا وَعِلْمًا ۚ وَسَخَّرْنَا مَعَ دَاوُۥدَ ٱلْجِبَالَ يُسَبِّحْنَ وَٱلطَّيْرَ ۚ وَكُنَّا فَـٰعِلِينَ ﴿٧٩﴾

**《79》 എന്നിട്ട് സുലൈമാന്ന് നാമത് (യുക്തമായ നിലയിൽ) ഗ്രഹിപ്പിച്ചു. ഓരോരുത്തനും [രണ്ട് പേർക്കും] നാം ന്യായവിധിയും, ജ്ഞാനവും നൽകിയിരുന്നു. ദാവൂദിനോടൊപ്പം 'തസ്ബീഹ്' [സ്തോത്രകീർത്തനം] ചെയ്യുന്ന നിലയിൽ, പർവ്വതങ്ങളെയും, പറവകളെയും നാം കീഴ്പ്പെടുത്തുകയും ചെയ്തു. നാം (ഇങ്ങിനെയെല്ലാം) ചെയ്യുന്നവരാകുന്നു.**

وَعَلَّمْنَـٰهُ صَنْعَةَ لَبُوسٍ لَّكُمْ لِتُحْصِنَكُم مِّنۢ بَأْسِكُمْ ۖ فَهَلْ أَنتُمْ شَـٰكِرُونَ ﴿٨٠﴾

**《80》 നിങ്ങളുടെ (ഇടയിലുണ്ടാകുന്ന) പടയിൽ നിങ്ങളെ കാത്തു രക്ഷിക്കുവാനായി, നിങ്ങൾക്ക് വേണ്ടി പടച്ചട്ട നിർമാണം അദ്ദേഹത്തിന് നാം പഠിപ്പിച്ചു കൊടുക്കുകയും ചെയ്തിരിക്കുന്നു. എന്നിട്ട്, നിങ്ങൾ കൃതജ്ഞത കാണിക്കുന്നവരാണോ?**

---

《78》 وَ دَاوُدَ وَ سُلَيْمَانَ ദാവൂദിനെയും സുലൈമാനെയും(ഓർക്കുക) إِذْيَحْكُمَانِ അവർ രണ്ടു പേരും വിധി കൽപിക്കുന്ന സന്ദർഭം فِي الْحَرْثِ വിളയുടെ കാര്യത്തിൽ إِذْنَفَشَتْ രാത്രി കടന്നുമേഞ്ഞപ്പോൾ فِيهِ അതിൽ غَنَمُ الْقَوْمِ ജനങ്ങളുടെ ആടുകൾ وَ كُنَّا നാം

ആയിരുന്നു فَفَهَّمْنَاهَا ﴾79﴿ അവരുടെ വിധിക്ക് شَاهِدِينَ സാക്ഷികൾ لِحُكْمِهِمْ എന്നിട്ട് നാം അതിനെ ഗ്രഹിപ്പിച്ചു سُلَيْمَانَ സുലൈമാന് وَكُلًّا എല്ലാവർക്കും തന്നെ آتَيْنَا നാം കൊടുത്തിരുന്നു, നൽകിയിരിക്കുന്നു حُكْمًا ന്യായവിധി, വിധി وَعِلْمًا ജ്ഞാനവും وَسَخَّرْنَا നാം കീഴ്പെടുത്തുക (വിധേയമാക്കുക)യും ചെയ്തു مَعَ دَاوُدَ ദാവൂദിനോടൊപ്പം الْجِبَالَ പർവ്വതങ്ങളെ يُسَبِّحْنَ അവ തസ്ബീഹ് (സ്തോത്രകീർത്തനം) ചെയ്യുന്ന നില യിൽ وَالطَّيْرَ പറവകളെയും, പക്ഷികളോടുകൂടി وَكُنَّا നാം ആകുന്നു فَاعِلِينَ ചെയ്യുന്ന വർ ﴾80﴿ وَعَلَّمْنَاهُ അദ്ദേഹത്തിന് നാം പഠിപ്പിക്കയും ചെയ്തു صَنْعَةَ നിർമാണം, ഉണ്ടാക്കൽ لَبُوسٍ പടച്ചട്ട, അങ്കി لَكُمْ നിങ്ങൾക്ക് വേണ്ടി لِتُحْصِنَكُمْ അത് നിങ്ങളെ കാത്തുരക്ഷിക്കുവാൻ مِنْ بَأْسِكُمْ നിങ്ങളുടെ പടയിൽ (പടയിലെ ആക്രമണത്തിൽ) നിന്ന് فَهَلْ أَنْتُمْ എന്നിട്ട് നിങ്ങളാണോ شَاكِرُونَ കൃതജ്ഞത കാണിക്കുന്നവർ, നന്ദിയുള്ളവർ

---

ഇസ്റാഈൽ ജനതയിൽ പ്രവാചകൻമാരും രാജാക്കളും കൂടിയായിരുന്ന രണ്ടാളു കളാണ് ദാവൂദ് നബി(അ)യും, പുത്രൻ സുലൈമാൻ നബി(അ)യും. ഇവരുടെ സന്ത തികളും വളരെക്കാലം രാജ്യം ഭരിച്ചിരുന്നു. രണ്ടു പ്രവാചകൻമാരെ സംബന്ധിച്ചും ഖുർആനിൽ പല സ്ഥലങ്ങളിലും പലതും പ്രതിപാദിച്ചു കാണാം. ഭരണകർത്താക്ക ളെന്ന നിലക്കും, പ്രവാചകൻമാരെന്ന നിലക്കും ആവശ്യമായ എല്ലാ അറിവും, ബോധ നവും, പ്രാപ്തിയും രണ്ടുപേർക്കും നൽകപ്പെട്ടിരുന്നുവെന്ന് പ്രസ്താവിച്ചതിന് പുറമെ, പിതാവിന്റെയും പുത്രന്റെയും ചില പ്രത്യേകതകളും ഇവിടെ അല്ലാഹു എടുത്തുപറ യുന്നു. മനുഷ്യന് അല്ലാഹുവിൽ നിന്ന് ലഭിക്കുന്ന ഒരു മഹത്തായ അനുഗ്രഹമാണ് ബുദ്ധി. അതിൽ മനുഷ്യന് യാതൊരു കയ്യുമില്ല. ജൻമസിദ്ധമായ ബുദ്ധിയുടെ തോത നുസരിച്ച് പരിചയത്തിന്റെയും അനുഭവത്തിന്റെയും വെളിച്ചത്തിൽ അത് വികസിക്കുന്നു എന്ന് മാത്രം. അതുകൊണ്ടാണ് ഇളം പ്രായക്കാരായ ചിലർക്ക് വളരെ തഴക്കവും പഴ ക്കവും സിദ്ധിച്ചിട്ടുള്ളവരെപ്പോലും വെല്ലുന്ന ചിന്താശക്തിയും, ഗ്രഹണശക്തിയും ചില പ്പോൾ നാം കാണുന്നത്. ഇതിന് ഒരു ഉദാഹരണമാണ് സുലൈമാൻ നബി (അ).

ഒരു കൂട്ടരുടെ ആടുകൾ രാത്രി മറ്റൊരു കൂട്ടരുടെ വിളയിൽ ചാടി നശിപ്പിച്ചു. ഇത് സംബന്ധിച്ചുണ്ടായ കേസ്സിൽ പിതാവും പുത്രനും വിധി പറയുകയുണ്ടായി. രണ്ടാ ളുടെ വിധികളിൽ കൂടുതൽ യുക്തവും ന്യായവുമായിരുന്നത് സുലൈമാൻ നബിയു ടെതായിരുന്നു. ഇതാണ് ഇവിടെ അല്ലാഹു പറഞ്ഞതിന്റെ ചുരുക്കസാരം. വിധികൾ ഓരോന്നും എങ്ങനെയായിരുന്നുവെന്ന് പ്രസ്താവിച്ചിട്ടില്ല. ഖുർആൻ വ്യാഖ്യാതാക്കൾ പലരും പറയുന്നതിന്റെ ചുരുക്കം ഇപ്രകാരമാണ്:-

അന്യായക്കാരന്റെ വിളനഷ്ടത്തിന് പരിഹാരമായി പ്രതിയുടെ ആടുകളെ അയാൾക്ക് കൊടുക്കുവാൻ ദാവൂദ് നബി (അ) കൽപിച്ചു. പിതാവിന്റെ വിധി കേട്ടുകൊണ്ട് കക്ഷി കൾ മടങ്ങിപ്പോവുകയായിരുന്നു. കേവലം ചെറുപ്പക്കാരനായിരുന്ന സുലൈമാൻ (അ) അവരെ കണ്ടുമുട്ടി. അദ്ദേഹത്തിന് അന്ന് പതിനൊന്ന് വയസ്സായിരുന്നുപോൽ. ഇതി നെക്കാൾ യുക്തമായ തീരുമാനം മറ്റൊന്നായിരിക്കുമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. വിവരമറിഞ്ഞു പിതാവ് മകനെ വരുത്തി അന്വേഷിച്ചു. മകൻ പറഞ്ഞു: 'ആട്ടിന്റെ ഉടമ സ്ഥൻ, വിളയുടമസ്ഥന്റെ വില മുൻ സ്ഥിതി പ്രകാരം നന്നായിത്തീരുവാൻ വേണ്ടുന്ന ശുശ്രൂഷ ചെയ്യുക, അത്വരേക്കും ആടുകളുടെ പാൽ, രോമം, മക്കൾ മുതലായ ലഭ്യ

ങ്ങൾ ഉപയോഗിച്ചുകൊണ്ട് അവൻ അവയെ കൈവശം വെക്കുക, വിളവ് മുൻസ്ഥിതി പ്രാപിച്ചാൽ ആടുകളെ തിരിച്ചുകൊടുക്കുക, ഇതാണ് എനിക്ക് പറയുവാനുള്ളത്. മകന്റെ വിധി പിതാവ് ശരിവെക്കുകയും ചെയ്തു. പിതാവിന്റെ വിധിയിൽ, നഷ്ടപ്പെട്ട വിളക്ക് പകരം ആടുകളെ കൊടുക്കാനാണ് നിശ്ചയം. പുത്രന്റെ വിധിയാകട്ടെ, വിളയുടെ നഷ്ടം ആടുകളിൽനിന്നുണ്ടാകുന്ന വരുമാനം മൂലം നികത്തുവാനുമാണ്. ഒന്നാമത്തേതനുസരിച്ച് ആടുടമസ്ഥന് ആടുകൾ തിരിച്ചു കിട്ടുകയില്ല. ഇവയിൽ കൂടുതൽ യുക്തമായത് രണ്ടാമത്തെ തീരുമാനമാണെന്ന് വ്യക്തമാണ്. ഓരോ വിധിയെയും അടിസ്ഥാനമാക്കി കർമശാസ്ത്ര പണ്ഡിതൻമാർ ('ഫുക്വഹാ' ക്കൾ) പല വിശദീകരണങ്ങളും ഇവിടെ നൽകിയിട്ടുള്ളത് കാണാം.

സുലൈമാൻ നബി(അ)യുടെ ബുദ്ധിസാമർഥ്യത്തിന് ഉദാഹരണമായി, ഇമാം ബുഖാരിയും മുസ്‌ലിമും (റ) ഉദ്ധരിച്ചിട്ടുള്ള മറ്റൊരു സംഭവത്തിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: 'ഓരോ കുട്ടികളുള്ള രണ്ടു സ്ത്രീകളിലെ ഒരുവളുടെ കുട്ടിയെ ചെന്നായ പിടിക്കുകയുണ്ടായി. ശേഷിച്ച കുട്ടി എന്റെതാണെന്ന് ഓരോരുത്തരും വാദിച്ചുകൊണ്ട് അവൾ ദാവൂദ് നബി(അ)യുടെ അടുക്കൽ അന്യായം ബോധിപ്പിച്ചു. അദ്ദേഹം കുട്ടിയെ അവരിൽ ഒരുവൾക്ക് അവളായിരുന്നു വലിയവൾ- വിധിച്ചുകൊടുത്തു. ഈ സ്ത്രീകൾ പിന്നീട് സുലൈമാൻ നബിയുടെ അടുക്കൽ വരുകയുണ്ടായി. അദ്ദേഹം ഒരു കത്തി കൊണ്ട് കുട്ടിയെ രണ്ടായി പിളർന്ന് ഒരു ഭാഗം ഒരുവൾക്കും, മറ്റേ ഭാഗം മറ്റേവൾക്ക് കൊടുക്കാം എന്നു പറഞ്ഞു. ഇത് കേട്ടപ്പോൾ ചെറിയ സ്ത്രീ അങ്ങനെ ചെയ്യരുതെന്നപേക്ഷിച്ചു. മറ്റേവൾക്ക് ഈ വിധി സ്വീകാര്യമായിരുന്നു. അദ്ദേഹത്തിന് കാര്യം മനസ്സിലായി. കുട്ടി ചെറിയവളുടെതാണെന്ന് വിധി കൽപിച്ചു. ഓരോരുത്തരുടെ മനഃസ്ഥിതിയും, സ്വന്തം കുട്ടിയുടെ നേരെയുണ്ടാകുന്ന പ്രത്യേക വാൽസല്യവും മനസ്സിലാക്കുവാനാണ്, കുട്ടിയെ പിളർക്കുവാൻ അദ്ദേഹം കൽപിച്ചതെന്ന് പറയേണ്ടതില്ലല്ലോ. ഇമാം നസാഈ(റ) അദ്ദേഹത്തിന്റെ ഹദീഥ് ഗ്രന്ഥത്തിൽ ഇതു സൂചിപ്പിച്ചിട്ടുണ്ട്.

രണ്ടു പ്രവാചകൻമാരുടെയും ഈ സംഭവങ്ങളിൽ നിന്ന് നമുക്ക് ഒരു കാര്യം മനസ്സിലാക്കാം. അല്ലാഹുവിൽ നിന്ന് പ്രത്യേക നിർദേശം ലഭിച്ചിട്ടില്ലാത്ത ഒരു വിഷയത്തിൽ, ഒരു വിധികർത്താവ്-അദ്ദേഹം വീഴ്ചവരുത്തിയിട്ടില്ലാത്തപക്ഷം- പിഴച്ചുപോയെങ്കിൽ അവൻ കുറ്റക്കാരനല്ല എന്നത്രെ അത്. 79-ാം വചനത്തിൽ 'ഓരോരുത്തർക്കും നാം ന്യായവിധിയും ജ്ഞാനവും നൽകിയിരിക്കുന്നു. (وَكُلًّا آتَيْنَا حُكْمًا وَعِلْمًا) എന്ന് പറഞ്ഞതിൽ നിന്നു തന്നെ ഇതു ഗ്രഹിക്കാം. നബിﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു.

**اذا حكم الحاكم فاجتهد فاصاب فله اجران واذاحكم فاجتهد فاخطأ فله اجر ـ متفق عليه**

സാരം: ഒരു വിധികർത്താവ് വിധി പറയുമ്പോൾ, അവൻ സത്യം കണ്ടെത്തുവാൻ കഴിയുന്ന പരിശ്രമം നടത്തിയിട്ട് സത്യം പ്രാപിച്ചാൽ അവന് രണ്ട് പ്രതിഫലമുണ്ട്: പരിശ്രമം നടത്തിയിട്ട് പിഴച്ചുപോയാൽ ഒരു പ്രതിഫലവുമുണ്ട്. (ബു; മു) സത്യം കണ്ടതിനുള്ള പ്രതിഫലവും, അതിന് ഉൽസാഹിച്ചതിനുള്ള പ്രതിഫലവുമാണ് ആദ്യത്തേവനുള്ളത്. രണ്ടാമത്തെവന് അവൻ പരിശ്രമിച്ചതിന്റെ പ്രതിഫലവുമാണ്. സത്യം പ്രാപിക്കുവാൻ ഉൽസാഹിക്കുന്നതിൽ വീഴ്ചവരുത്തുകയോ, പരിശ്രമിക്കുവാൻ കഴിയാത്തവൻ വിധി പറയുവാൻ മുതിരുകയോ ചെയ്താൽ അവൻ-വാസ്തവത്തിൽ വിധി ശരിയായിരുന്നാൽ പോലും കുറ്റക്കാരനാകുമെന്നാണ് ഈ ഹദീഥ്കൊണ്ട് മനസ്സിലാകു

ന്നത്.

ദാവൂദ് നബി(അ)യോടൊപ്പം പറവകളും, മലകളും തസ്ബീഹ് (അല്ലാഹുവിന് സ്തോത്ര കീർത്തനം) നടത്തുമാറ് അവയെ അദ്ദേഹത്തിന് കീഴ്പ്പെടുത്തിക്കൊടുത്തത് അല്ലാഹു അദ്ദേഹത്തിന് ചെയ്ത ഒരു പ്രത്യേകാനുഗ്രഹമാകുന്നു. സുലൈമാൻ നബി(അ)ക്കോ മറ്റാർക്കെങ്കിലുമോ ഈ അനുഗ്രഹം നൽകപ്പെട്ടതായി പ്രസ്താവിക്കപ്പെട്ടിട്ടില്ല. എന്നാൽ, മലകളുടെയും പക്ഷികളുടെയും തസ്ബീഹ് എപ്രകാരത്തിലുള്ളതായിരുന്നുവെന്ന് തീർത്തു പറയുവാൻ നമുക്ക് സാധ്യമല്ല. അല്ലാഹു പറയുന്നു:

وَإِن مِّن شَيْءٍ إِلَّا يُسَبِّحُ بِحَمْدِهِ وَلَٰكِن لَّا تَفْقَهُونَ تَسْبِيحَهُمْ – الاسراء : ٤٤

(യാതൊരു വസ്തുവുംതന്നെ അവനെ സ്തോത്രം ചെയ്തുകൊണ്ട് 'തസ്ബീഹ്' പ്രകീർത്തനം-ചെയ്യാതെയില്ല; പക്ഷേ, നിങ്ങൾ അവരുടെ തസ്ബീഹ് ഗ്രഹിക്കുകയില്ല.) എല്ലാ വസ്തുക്കളും ഓരോ വിധത്തിലുള്ള തസ്ബീഹ് നടത്തുന്നുണ്ട് എന്നാണല്ലോ ഇതിൽ വ്യക്തമായിപ്പറഞ്ഞിരിക്കുന്നത്. എന്നാൽ, ദാവൂദ് നബി(അ)ക്ക് സിദ്ധിച്ച ഒരു പ്രത്യേകാനുഗ്രഹമായി മലകളുടെയും, പറവകളുടെയും മാത്രം തസ്ബീഹ് എടുത്തു പറഞ്ഞിരിക്കുകയാണ്. അവ രണ്ടുമല്ലാത്ത മറ്റേതെങ്കിലും വസ്തുക്കൾ അദ്ദേഹത്തോടൊന്നിച്ച് തസ്ബീഹ് നടത്തുന്നതായി പ്രസ്താവിച്ചിട്ടുമില്ല. ആകയാൽ, ഇവിടെ ഉദ്ദേശിക്കപ്പെട്ട തസ്ബീഹ് ഒരു പ്രത്യേകതരത്തിലുള്ള തസ്ബീഹ് തന്നെയായിരിക്കണമെന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. എന്നാലത് എങ്ങിനെയുള്ളതായിരിക്കുമെന്ന് നമുക്ക് അറിയാവുന്നതല്ല.

ഭൗതിക കാഴചപ്പാടുകളിൽക്കൂടി മാത്രം ഇത്തരം സംഗതികൾ വീക്ഷിക്കുന്നത് ഒരിക്കലും നന്നല്ല. അത് ക്വുർആനെ അനാദരിക്കലും അതിന്റെ ഉദ്ദേശ്യത്തെ ദുരുപയോഗപ്പെടുത്തലുമാകുന്നു. 'പർവ്വതങ്ങളെ ദാവൂദ് നബി(അ)ക്ക് കീഴ്പ്പെടുത്തിക്കൊടുത്തുവെന്ന് പറഞ്ഞതിന്റെ അർഥം പർവ്വതങ്ങളിലെ വിഭവങ്ങൾ ഉപയോഗപ്പെടുത്തുവാൻ സൗകര്യം ചെയ്തുകൊടുത്തു എന്നാണ്' എന്നും, 'പക്ഷികളെ കീഴ്പ്പെടുത്തിക്കൊടുത്തു എന്ന് പറഞ്ഞതിന്റെ അർഥം പക്ഷിവർഗത്തിലെ വിവിധ ഇനങ്ങളെ നാട്ടിന്റെ അഭിവൃദ്ധിക്കുവേണ്ടി ഉപയോഗപ്പെടുത്തുവാൻ സൗകര്യം ചെയ്തുകൊടുത്തു എന്നാണ്' എന്നും ചിലർ പറഞ്ഞുകാണാം. ഇത് ശരിയല്ലെന്ന് മേൽപറഞ്ഞതിൽനിന്ന് മനസ്സിലാക്കാവുന്നതാണ് സുലൈമാൻ നബി(അ)ക്ക് പക്ഷികുടെ സംസാരം അറിഞ്ഞിരുന്നതായും, വേണ്ടതെല്ലാം നൽകപ്പെട്ടിരുന്നതായും ക്വുർആനിൽ (സൂ: നംല് 16) പ്രസ്താവിക്കുന്നു. എന്നാൽ അദ്ദേഹത്തോടൊപ്പം പക്ഷികളോ മലകളോ തസ്ബീഹ് നടത്തിയതായി പ്രസ്താവിക്കപ്പെട്ടിട്ടില്ല. മലകളിലെ വിഭവങ്ങളെയാകട്ടെ, നാട്ടിന്റെയോ രാഷ്ട്രത്തിന്റെയോ ആവശ്യങ്ങൾക്ക് ഉപയോഗപ്പെടുത്തുക എന്ന കൃത്യം ദാവൂദ് നബി(അ) മാത്രമല്ല, സുലൈമാൻ നബി(അ)യും - ഒരുപക്ഷേ, പിതാവിനെക്കാൾ കൂടുതലായി ത്തന്നെ-ഉപയോഗപ്പെടുത്തിയിരുന്നുതാനും. രാവിലെയും വൈകുന്നേരവുമാണ് മലകൾ തസ്ബീഹ് നടത്തിയിരുന്നതെന്ന് (بِالْعَشِيِّ وَالْإِشْرَاقِ) സൂ: സ്വാദ് 18 ൽ കാണാം. മലയിലെ വിഭവം ഉപയോഗപ്പെടുത്തൽ രാവിലെയും വൈകുന്നേരവും മാത്രം ഉണ്ടാകുന്നതല്ലല്ലോ. ചുരുക്കത്തിൽ, ഈ പുതിയ വ്യാഖ്യാനം സ്വീകാര്യമല്ലതന്നെ. സൂ: നംല്, സ്വാദ് എന്നിവിടങ്ങളിൽ വെച്ച് കൂടുതൽ വിവരം നമുക്ക് കാണാവുന്നതാണ്. إِنْ شَاءَ الله

ദാവൂദ് (അ) പർവ്വതങ്ങളുടെ മുകളിൽ കയറി ദൈവിക സ്തോത്രങ്ങളും കീർത്തന ഗാനങ്ങളും ആലപിക്കുകയും, കിന്നരം വായിക്കുകയും ചെയ്തിരുന്നു എന്നും; അദ്ദേ

ഹത്തിന്റെ സ്വരമാധുര്യത്തിന്റെ സവിശേഷത നിമിത്തം, വൃക്ഷങ്ങളും പാറക്കല്ലുകളും ചാഞ്ചാടുമായിരുന്നു എന്നും ബൈബ്ളിൽ പറഞ്ഞുകാണാം. ക്വുർആൻ വ്യാഖ്യാതാക്കളിൽ ചിലരും ഏതാണ്ടിങ്ങിനെ പ്രസ്താവിക്കുന്നുണ്ട്. ഈ ഗാനാലാപനങ്ങളിൽ ആകൃഷ്ടരായി, പറവകളും അദ്ദേഹത്തിനടുത്ത് സന്നിഹിതരാവുകയും, അവ അവയുടെ തസ്ബീഹ് നടത്തുകയും ചെയ്തിരുന്നിരിക്കാം. എല്ലാ തരത്തിൽപെട്ട പക്ഷികളും അദ്ദേഹത്തിന്റെ കൊട്ടാരത്തിൽ സമ്മേളിച്ചിരുന്നുവെന്നാണ് പക്ഷികളെ കീഴ്പ്പെടുത്തി എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യമെന്ന് ചിലർ പറയുന്നു. അല്ലാഹുവിനറിയാം. ദാവൂദ് നബി(അ)ക്ക് ലഭിച്ച ദിവ്യബോധനമനുസരിച്ച് കോർവ ചെയ്യപ്പെട്ട സംഗീതകീർത്തനങ്ങളുടെ സമാഹാരമാണ് 'സബൂർ' (زَبُور)*(*)*

ദാവൂദ് നബി(അ)യുടെ ശബ്ദമാധുരിയും, കീർത്തന ഗാനങ്ങളും ശ്രുതിപ്പെട്ടതാണ്. അത്യാകർഷകമായ ശബ്ദത്തിന്റെ പ്രതികരണം മനുഷ്യരിൽ മാത്രമല്ല, ഇതരജന്തുക്കളിലും, വസ്തുക്കളിലും, പ്രകടമാകുന്നതാകുന്നു. ചില പ്രത്യേക രൂപത്തിൽ ശബ്ദത്തെ ഉപയോഗപ്പെടുത്തിക്കൊണ്ട് യന്ത്രത്തിന്റെയും, വിദ്യുച്ഛക്തിയുടെയും ഉപയോഗത്താൽ പലതും നടത്തുവാൻ സാധ്യതയുണ്ടെന്ന് പോലും ഇന്നത്തെ നിരീക്ഷണങ്ങളാൽ കണ്ടുപിടിക്കപ്പെട്ടിരിക്കുന്ന സ്ഥിതിക്ക് ദാവൂദ് നബി(അ)ക്ക് പ്രത്യേകമായി നൽകപ്പെട്ട ആ ഒരു അനുഗ്രഹത്തെ നാം വില കുറച്ചു വ്യാഖ്യാനിക്കേണ്ടതില്ല. അബൂമൂസൽഅശ്അരീ (റ) ഒരു പ്രധാന സ്വഹാബിയാണ്. അദ്ദേഹത്തിന്റെ ശബ്ദം വളരെ ആകർഷകമായിരുന്നു. അദ്ദേഹം ഒരിക്കൽ രാത്രി ക്വുർആൻ പാരായണം ചെയ്തു കൊണ്ടിരിക്കുന്നത് നബി തിരുമേനിﷺ കേട്ടു അതിൽ ആകൃഷ്ടനാവുകയുണ്ടായി. തിരുമേനി അദ്ദേഹത്തോട് ഇപ്രകാരം പറഞ്ഞു. 'ദാവൂദ് കുടുംബത്തിന്റെ വീണസ്വരങ്ങളിൽ നിന്ന് ഒന്ന് തനിക്ക് ലഭിച്ചിട്ടുണ്ട്.' (لقد اوتيت مزمارا من مزامير داود - متفق عليه) ക്വുർആൻ വായിക്കുന്നത് നല്ല ശബ്ദത്തോടുകൂടിയായിരിക്കുവാൻ പ്രോത്സാഹിപ്പിച്ചു കൊണ്ടുള്ള ഹദീഥുകൾ ഇവിടെ സ്മരണീയമാകുന്നു.

തോക്ക് മുതലായ പരിഷ്കരിച്ച അഗ്നിയായുധങ്ങൾ കണ്ടുപിടിക്കുന്നതിന് മുമ്പ് യുദ്ധങ്ങളിൽ ഇരുമ്പുകവചം ധരിക്കലായിരുന്നു വലിയ രക്ഷാമാർഗമായിരുന്നത്. ഇരുമ്പുകവചത്തിൽ (പടയങ്കിയിൽ) അഭിവൃദ്ധിയും പരിഷ്കാരവും വരുത്തിയത് ദാവൂദ് നബി(അ) ആയിരുന്നു. (സൂ: സബഉൽ കൂടുതൽ വിവരം കാണാം.) ചരിത്രപരമായിത്തന്നെ ഇതിന് തെളിവുകളുണ്ട്. ക്രിസ്ത്വബ്ദത്തിന് 1000 കൊല്ലം മുമ്പ് വരെയും പടച്ചട്ടയുടെ ഉപയോഗമുണ്ടായിരുന്നതായി കാണപ്പെടുന്നില്ല. പിന്നീടാണ് പടത്തൊപ്പിയും, പടയങ്കിയും പ്രചാരത്തിൽ വന്നതായി കാണപ്പെടുന്നത്. അലക്സാണ്ടറിന്റെ കാലത്ത് ഗ്രീക്ക് ഭടൻമാരും, പേർഷ്യൻ ഭടന്മാരും തല മുതൽ കാലുവരെയുള്ള കവചങ്ങൾ ധരിച്ചിരുന്നതായി പറയപ്പെടുന്നു.

ഓരോ തരം ആപത്തുകളിൽനിന്നും രക്ഷ പ്രാപിക്കുവാനുള്ള ഓരോവിധ മാർഗവും അല്ലാഹു നമുക്ക് നൽകിയിട്ടുണ്ട്. അതിന് നാം എപ്പോഴും അവനോട് നന്ദിയുള്ളവരായിരിക്കണമെന്നാണ്, 'എന്നിട്ട് നിങ്ങൾ കൃതജ്ഞത കാണിക്കുന്നവരാണോ' (فهل انتم شاكرون) എന്ന ചോദ്യം കുറിക്കുന്നത്. 79-ാം വചനത്തിന്റെ അന്ത്യത്തിൽ 'നാം അങ്ങിനെ പലതും ചെയ്യുന്നതാണ്.' (وَكُنَّا فَاعِلِينَ) എന്ന വാക്യം പ്രത്യേകം ശ്രദ്ധാർഹമാകുന്നു. മലകളും, പക്ഷികളും തസ്ബീഹ് നടത്തുക, അവയെ കീഴ്പ്പെടു

*(*) 'സബൂർ: സങ്കീർത്തനങ്ങൾ (Psalms) എന്ന പേരിൽ അറിയപ്പെടുന്നു.*

ത്തുക മുതലായ സംഗതികൾ കേൾക്കുമ്പോൾ ചിലർക്ക് ആശ്ചര്യം തോന്നാം; ചിലർക്കത് വിശ്വസിക്കുവാൻ പ്രയാസമായിരിക്കും; ചിലർ അത് വളച്ചുതിരിച്ചു വ്യാഖ്യാനിച്ചേക്കും; എന്നാൽ, അതിലൊന്നും തന്നെ അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം ഒരു പ്രയാസമോ, അസാംഗത്യമോ ഇല്ല; അതും അത് പോലെയുള്ള പലതും സംഭവിക്കാവുന്നതാണ്; എന്നൊക്കെയാണ് ആ വാചകം ഉണർത്തുന്നത്. അസാധാരണമായ പ്രവർത്തനങ്ങളെക്കുറിച്ച് പറയുന്ന മിക്ക സന്ദർഭങ്ങളിലും അല്ലാഹു ഇത് പോലുള്ള ചില വാക്യങ്ങൾ പ്രസ്താവിച്ചു കാണാം. ഉദാഹരണമായി അടുത്ത രണ്ട് വചനങ്ങളും നോക്കുക. അല്ലാഹു പറയുന്നു:

وَلِسُلَيْمَـٰنَ ٱلرِّيحَ عَاصِفَةً تَجْرِى بِأَمْرِهِۦٓ إِلَى ٱلْأَرْضِ ٱلَّتِى بَـٰرَكْنَا فِيهَا ۚ وَكُنَّا بِكُلِّ شَىْءٍ عَـٰلِمِينَ ﴿٨١﴾

﴾81﴿ ശക്തിയായടിച്ചുകൊണ്ടിരിക്കുന്ന നിലയിൽ കാറ്റിനെ സുലൈമാന്നും (നാം കീഴ്പ്പെടുത്തിക്കൊടുത്തു); നാം ഗുണാഭിവൃദ്ധി നൽകിയിട്ടുള്ള ഭൂമിയിലേക്ക് അദ്ദേഹത്തിന്റെ കൽപനയനുസരിച്ച് അത് സഞ്ചരിച്ചുകൊണ്ടിരിക്കാറുണ്ടായിരുന്നു. എല്ലാ കാര്യത്തെക്കുറിച്ചും നാം അറിയുന്നവരാകുന്നു.

وَمِنَ ٱلشَّيَـٰطِينِ مَن يَغُوصُونَ لَهُۥ وَيَعْمَلُونَ عَمَلًا دُونَ ذَٰلِكَ ۖ وَكُنَّا لَهُمْ حَـٰفِظِينَ ﴿٨٢﴾

﴾82﴿ അദ്ദേഹത്തിന് വേണ്ടി (സമുദ്രത്തിൽ) മുങ്ങുകയും, അതല്ലാതെ (മറ്റു) ചില പ്രവൃത്തി ചെയ്യുകയും ചെയ്യുന്നവരെ പിശാചുക്കളിൽനിന്നും (അദ്ദേഹത്തിന് നാം കീഴ്പ്പെടുത്തി); നാം അവരെ കാത്തു സൂക്ഷിച്ചുവരുന്നവരായിരുന്നു.

---

﴾81﴿ وَلِسُلَيْمَانَ സുലൈമാന്നും (കീഴ്പ്പെടുത്തി) الرِّيحَ കാറ്റിനെ عَاصِفَةً ശക്തിയായി അടിക്കുന്ന (അടിച്ചുവീശുന്ന) നിലയിൽ تَجْرِي അത് സഞ്ചരിച്ചിരുന്നു, നടന്നിരുന്നു بِأَمْرِهِ അദ്ദേഹത്തിന്റെ കൽപന പ്രകാരം إِلَى الأَرْضِ ഭൂമിയിലേക്ക് الَّتِي بَارَكْنَا നാം ഗുണാഭിവൃദ്ധി നൽകിയതായ فِيهَا അതിൽ وَكُنَّا നാമാകുന്നു بِكُلِّ شَيْءٍ എല്ലാ കാര്യത്തെപ്പറ്റിയും عَالِمِينَ അറിയുന്നവർ ﴾82﴿ وَمِنَ الشَّيَاطِينِ പിശാചുക്കളിൽനിന്നും (കീഴ്പ്പെടുത്തി) مَنْ يَغُوصُونَ മുങ്ങുന്നവരെ لَهُ അദ്ദേഹത്തിനുവേണ്ടി وَيَعْمَلُونَ പ്രവർത്തിക്കുകയും ചെയ്യുന്ന عَمَلًا دُونَ ذَلِكَ അതല്ലാത്ത പ്രവൃത്തി وَكُنَّا നാമായിരുന്നു لَهُمْ അവരെ حَافِظِينَ സൂക്ഷിച്ചു (കാത്തു) വരുന്നവർ

---

മറ്റുള്ളവർക്ക് സിദ്ധിക്കാറില്ലാത്ത രണ്ട് പ്രത്യേകാനുഗ്രഹങ്ങളെയാണ് അല്ലാഹു അദ്ദേഹത്തിന് നൽകിയതായി ഇവിടെ പറയുന്നത്. ഈ രണ്ട് വചനങ്ങളുടെ അവസാനത്തിലും തന്നെ 79-ാം വചനത്തിൽ കണ്ടത് പോലെ, സാരഗർഭമായ ഓരോ ചെറുവാ

കൃങ്ങളുള്ളത് ശ്രദ്ധിക്കുക. ശക്തിയായി അടിച്ചുവീശുന്ന കാറ്റിനെ സുലൈമാൻ നബി (അ)യുടെ ഇഷ്ടമനുസരിച്ച് സഞ്ചരിക്കുന്ന വിധത്തിൽ കീഴ്പ്പെടുത്തിക്കൊടുത്തു എന്ന് പറഞ്ഞതിന്റെ ശേഷം 'എല്ലാ കാര്യത്തെക്കുറിച്ചും നാം അറിയുന്നതാണ്.' (وَ كُنَّا بِكُلِّ شَيْءٍ عَالِمِينَ) എന്നും, സമുദ്രത്തിൽ നിന്ന് മുത്ത് മുതലായവ എടുക്കുവാനായി മുങ്ങുക എന്നിങ്ങിനെ പല പ്രവൃത്തികളും ചെയ്യത്തക്കവണ്ണം പിശാചുക്കളെ അദ്ദേഹത്തിന് വിധേയമാക്കിക്കൊടുത്തു എന്ന് പറഞ്ഞതിനെത്തുടർന്ന് നാം അവരെ കാത്തു സൂക്ഷിച്ചു വരുന്നവരായിരുന്നു (وَ كُنَّا لَهُمْ حَافِظِينَ) എന്നും അല്ലാഹു പറഞ്ഞത് ചിന്താർഹമാകുന്നു. സാധാരണ സമ്പ്രദായത്തിൽ കവിഞ്ഞ ചില കാര്യങ്ങൾ പറയുന്നിടത്തെല്ലാം ഇത് പോലെ ചില വാക്യങ്ങൾ പ്രസ്താവിച്ചുകാണുക ക്വുർആനിലെ ഒരു പതിവാണെന്ന് നാം സൂചിപ്പിച്ചുവല്ലോ. അത്രയുമല്ല, മിക്കവാറും ആയത്തുകളുടെ അന്ത്യത്തിൽ സന്ദർഭോചിതമായ ചില അനുബന്ധ വാക്യങ്ങൾ (تَذْيِيل) ഇത്പോലെ കാണാവുന്നതാണ്. 'ഗുണാഭിവൃദ്ധി നൽകിയ ഭൂമി' എന്നത് കൊണ്ട് ഉദ്ദേശം ശാം ഭൂമിയും സുലൈമാൻ നബി(അ)യുടെ തലസ്ഥാന നഗരിയായ ജറുശലേമും *(*)* (اورشليم - البيت المقدس) ആകുന്നു. ആ അനുഗൃഹീത നാട്ടിനെക്കുറിച്ച് 71-ാം വചനത്തിന്റെ വിവരണത്തിൽ നാം പ്രസ്താവിച്ചിട്ടുണ്ട്.

കാറ്റിന്റെ സഹായത്തോട്കൂടി, മറ്റാർക്കും സാധിക്കാത്തത്ര വേഗത്തിലും സൗകര്യത്തിലും യാത്ര ചെയ്യുവാൻ സുലൈമാൻ നബി(അ)ക്ക് സാധിച്ചിരുന്നുവെന്നാണ് ആയത്തിൽനിന്ന് മനസ്സിലാകുന്നത്. എന്നാൽ, കാറ്റിനെ അദ്ദേഹം ഉപയോഗപ്പെടുത്തിയിരുന്നത് എങ്ങിനെയായിരുന്നുവെന്ന് ഖണ്ഡിതമായിപ്പറയുവാൻ തക്ക തെളിവുകളൊന്നുമില്ല. രാവിലെ മുതൽ വൈകുന്നേരമാകുമ്പോഴേക്കും ഒരു മാസത്തെ വഴി ദൂരം (സാധാരണ നിലക്ക് ഒരു മാസക്കാലംകൊണ്ട് സഞ്ചരിക്കുന്ന വഴി) സഞ്ചരിച്ചു തിരിച്ചെത്തുവാൻ അത് വഴി അദ്ദേഹത്തിന് സാധിച്ചിരുന്നുവെന്ന് സൂറ: സബഇൽ وَلِسُلَيْمَانَ الرِّيحَ غُدُوُّهَا شَهْرٌ وَرَوَاحُهَا شَهْرٌ എന്ന വാക്യം വ്യക്തമാക്കുന്നു. 'സുലൈമാന്ന് കാറ്റ് വിധേയമാക്കിക്കൊടുത്തു: അതിന്റെ കാലത്തെ പുറപ്പാട് ഒരു മാസവും, വൈകുന്നേരത്തെ മടക്കം ഒരു മാസവുമാണ്' എന്നാണ് ആ വചനത്തിന്റെ അർഥം. അദ്ദേഹത്തിനും പരിവാരത്തിനും ഇരിക്കത്തക്കവണ്ണമുള്ള ഒരു തേരോ മറ്റോ ഉണ്ടായിരുന്നുവെന്നും, അതിൽ കയറി കാറ്റിന്റെ സഹായത്താൽ വായുവേഗത്തിൽ അദ്ദേഹം ദൂരരാജ്യങ്ങളിൽ പോയിവന്നിരുന്നുവെന്നും പലരും പ്രസ്താവിച്ചുകാണുന്നു. വാസ്തവം അല്ലാഹുവിനറിയാം. അതിശയോക്തി നിറഞ്ഞ എത്രയോ വർണനകൾ ഈ വാഹനത്തെപ്പറ്റി കഥ പറയുന്നവർക്ക് പറയുവാനുണ്ട്. അതത്രയും വിശ്വസിക്കാവതല്ലെന്ന് പറയേണ്ടതില്ല.

സുലൈമാൻ നബി (അ) യുടെ രാജ്യം ഫലസ്തീനാണല്ലോ. *(**)* മദ്ധ്യധരണ്യാഴിയും ചെങ്കടലും അതിന്റെ അടുത്ത് സ്ഥിതി ചെയ്യുന്നു. മധ്യധരണ്യാഴി തീരത്ത് സൂർ, യാഫാ മുതലായ പല തുറമുഖങ്ങളും കാണാം. ചെങ്കടലിന്റെ ശാഖയായ അൽ അക്വബ ഉൾക്കടൽ ചെന്നവസാനിക്കുന്നത് ഐല തുറമുഖത്താണ്. ഇന്ന് ആ പട്ടണം അൽ അക്വബ എന്ന പേരിൽ അറിയപ്പെടുന്നു. *(***)* സുലൈമാൻ നബി (അ)യുടെ കാലത്ത് മദ്ധ്യധരണ്യാഴി വഴി

പശ്ചിമ രാജ്യങ്ങളുമായും, ചെങ്കടൽ വഴി ഇന്ത്യ മുതലായ പൗരസ്ത്യ രാജ്യങ്ങളു

***(*) പടം 5 നോക്കുക. (**) പടം 5 ഉം 4 ഉം നോക്കുക. (***) പടം 4 നോക്കുക.***

മായും വ്യവസ്ഥാപിതമായ നിലയിൽ കച്ചവടബന്ധങ്ങൾ നടന്നിരുന്നുവെന്ന്, ബൈബ്ൾ കൊണ്ടും, മറ്റു ചരിത്ര രേഖകൾ കൊണ്ടും അറിയപ്പെടുന്നു. ഇത്രയും ദൂരരാജ്യങ്ങളുമായി കപ്പൽ ബന്ധം സ്ഥാപിച്ചു നടപ്പിൽ വരുത്തിയത് അദ്ദേഹമായിരുന്നുവെന്നും, അതിന് മുടക്കമോ, പ്രതികൂലമോ ഉണ്ടാകാതെ, ഉദ്ദേശിച്ച പ്രകാരം-അസാധാരണ സൗകര്യത്തോടെ-നിയന്ത്രിച്ചുപോരുവാൻ അല്ലാഹു അദ്ദേഹത്തിന് കാറ്റിനെ അനുകൂലമാക്കി കൊടുത്തിരുന്നുവെന്നും ഇവിടെ ഉദ്ദേശ്യമായിരിക്കാവുന്നതാണ്. കാറ്റിന്റെ അനുകൂലാവസ്ഥ ആശ്രയിച്ചു മാത്രമാണല്ലോ മുൻകാലത്ത് കപ്പൽയാത്രകൾ സുലൈമാൻ നബി(അ)യെ സംബന്ധിച്ചിടത്തോളം, വേഗതയിൽ അവ കൊടുങ്കാറ്റുകളെപ്പോലെ ശക്തിയായി വീശുന്നവ (**عاصفة**) ആയിരുന്നുവെങ്കിലും, യാതൊരു അപായത്തിനും ഇടവരാതെ ശരിക്കും സൗകര്യപ്രദമായിരുന്നു അവ. സൂറത്തു സ്വാദ് 36-ാം വചനത്തിൽ **رُخَاء**(മാർദ്ദവമായത്) എന്ന് ആ കാറ്റിന്റെ സ്ഥിതിയെ വിശേഷിപ്പിച്ചതിൽനിന്ന് ഇത് മനസ്സിലാക്കാം. ഏതായാലും, തന്റെ സൗകര്യമനുസരിച്ച് സഞ്ചരിക്കുമാറ് സുലൈമാൻ നബി(അ)ക്ക് കാറ്റിനെ കീഴ്പ്പെടുത്തിക്കൊടുത്തത് മറ്റൊരാൾക്കും ലഭിക്കാത്ത ഒരു പ്രത്യേകതയാണെന്നുള്ളതിൽ സംശയമില്ല.

സമുദ്രത്തിൽ മുങ്ങി മുത്തും, പവിഴവും എടുക്കുക, വമ്പിച്ച കെട്ടിടങ്ങൾ നിർമിക്കുക, ഭാരമേറിയതും സാധാരണ മനുഷ്യസാധ്യമല്ലാത്തതുമായ ജോലികൾ നിർവഹിക്കുക മുതലായ പല കൃത്യങ്ങളും നടത്തുവാൻ അദ്ദേഹം ജിന്ന് വർഗത്തെ ഉപയോഗപ്പെടുത്തിയിരുന്നു. സൂറത്ത് സബഉ് 12-13 ൽ ഇതിനെപ്പറ്റി കൂടുതൽ വിവരം കാണാവുന്നതാണ്. ഇതും മറ്റാർക്കും സിദ്ധിച്ചിട്ടില്ലാത്ത ഒരു അനുഗ്രഹമാകുന്നു. സുലൈമാൻ നബി(അ)ക്കും, ദാവൂദ് നബി(അ)ക്കും നൽകപ്പെട്ട പ്രത്യേകാനുഗ്രഹങ്ങൾ പലതും താഴെ സൂറത്തുകളിൽ കാണാവുന്നതാണ്. സന്ദർഭോചിതം അവയെപ്പറ്റി നമുക്ക് വിവരിക്കാം. **إِنْ شَاء الله**

ജിന്നും പിശാചും മനുഷ്യരിൽപെട്ട ചിലർ മാത്രമാണെന്ന വാദക്കാരും സാധാരണക്കെതിരായ സംഭവങ്ങളെ കഴിവതും വളച്ചു തിരിച്ചു വ്യാഖ്യാനിക്കുന്നവരും, ഈ രണ്ട് നബിമാരെക്കുറിച്ച് അല്ലാഹു പ്രസ്താവിച്ച മിക്ക സംഗതികൾക്കും തങ്ങളുടെതായ വ്യാഖ്യാനങ്ങൾ നൽകുമെന്നത് സ്വാഭാവികമാണല്ലോ. ഇതിനെപ്പറ്റി ഇമാം റാസീ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ (സൂ: സബഇൽ വെച്ച്) പ്രസ്താവിച്ച ചില വരികളുടെ സാരം ഉദ്ധരിക്കുന്നത് സന്ദർഭോചിതമായിരിക്കും. അദ്ദേഹം പറയുന്നു:-ചില ആളുകൾ പറയാറുണ്ട്: 'ദാവൂദ് നബി(അ)ക്ക് മലകളെ കീഴ്പ്പെടുത്തി എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, മറ്റെല്ലാ വസ്തുക്കളെപ്പോലെയുള്ള തസ്ബീഹ് അവയും നടത്തുമെന്നും അത് അദ്ദേഹം അറിഞ്ഞിരുന്നുവെന്നുമാണ്; സുലൈമാൻ നബി(അ)ക്ക് കാറ്റ് കീഴ്പ്പെടുത്തി എന്നതിന്റെ സാരം; വായുവേഗത്തിൽ സഞ്ചരിക്കുന്ന (മുന്തിയതരം) കുതിരകളുണ്ടായിരുന്നുവെന്നാണ്; ദാവൂദ് നബി(അ)ക്ക് ഇരുമ്പിനെ മയമാക്കിക്കൊടുത്തു എന്നും സുലൈമാൻ നബിക്ക് ചെമ്പിന്റെ ഉറവ് ഒഴുക്കിക്കൊടുത്തു എന്നും (സൂ: സബഇൽ) പ്രസ്താവിച്ചതിന്റെ ഉദ്ദേശ്യം; ചെമ്പ് കൊണ്ടും ഇരുമ്പ് കൊണ്ടും പല സാധനങ്ങൾ ഉണ്ടാക്കുമാറ് അവയെ തീകൊണ്ട് പതമാക്കുവാൻ സാധിച്ചു എന്നാണ്; പിശാചുക്കളെ കീഴ്പ്പെടുത്തി എന്നുവെച്ചാൽ, ചില മല്ലൻമാരായ മനുഷ്യരെ കീഴ്പ്പെടുത്തി എന്നാണ്' എന്നൊക്കെ. ഇപ്പറഞ്ഞതെല്ലാം തെറ്റായിട്ടുള്ളതാണ്. ഇങ്ങിനെ പറയുവാൻ പ്രേരിപ്പിക്കുന്നത്, അവരുടെ വിശ്വാസത്തിന്റെ ബലഹീനതയും, അല്ലാഹുവിന്റെ കഴിവിനെ വിലവെക്കാതിരിക്കലുമാകുന്നു.' (**من الرازى ص ١٠ ج ٧**)

۞ وَأَيُّوبَ إِذْ نَادَىٰ رَبَّهُۥٓ أَنِّى مَسَّنِىَ ٱلضُّرُّ وَأَنتَ أَرْحَمُ ٱلرَّٰحِمِينَ ﴿٨٣﴾

《83》 അയ്യൂബിനെയും (ഓർക്കുക). അതായത്: 'എനിക്ക് കഷ്ടപ്പാട് ബാധിച്ചിരിക്കുന്നു; നീ കരുണ ചെയ്യുന്നവരിൽ വെച്ച് ഏറ്റവും കരുണ ചെയ്യുന്നവനുമത്രെ!' എന്ന് അദ്ദേഹം തന്റെ റബ്ബിനെ വിളിച്ചു പറയുക [പ്രാർഥിക്കുക] യുണ്ടായ സന്ദർഭം.

فَٱسْتَجَبْنَا لَهُۥ فَكَشَفْنَا مَا بِهِۦ مِن ضُرٍّ ۖ وَءَاتَيْنَٰهُ أَهْلَهُۥ وَمِثْلَهُم مَّعَهُمْ رَحْمَةً مِّنْ عِندِنَا وَذِكْرَىٰ لِلْعَٰبِدِينَ ﴿٨٤﴾

《84》 അപ്പോൾ അദ്ദേഹത്തിന് നാം ഉത്തരം നൽകി; അങ്ങനെ, അദ്ദേഹത്തിൽ കഷ്ടപ്പാടായിട്ടുള്ളത് (എല്ലാം) നാം അകറ്റിക്കളഞ്ഞു [സുഖപ്പെടുത്തി]; നമ്മുടെ പക്കൽനിന്നുള്ള ഒരു അനുഗ്രഹവും, ആരാധന ചെയ്യുന്നവർക്ക് ഒരു സ്മരണയുമായിക്കൊണ്ട് അദ്ദേഹത്തിന്റെ വീട്ടുകാരെയും, അവരോടൊപ്പം അവരുടെ അത്ര (വേറെ) യും അദ്ദേഹത്തിന് നാം കൊടുക്കുകയും ചെയ്തു.

《83》 وَأَيُّوبَ അയ്യൂബിനെയും (ഓർക്കുക) إِذْنَادَىٰ അദ്ദേഹം വിളിച്ച (പ്രാർഥിച്ച)പ്പോൾ رَبَّهُ തന്റെ രക്ഷിതാവിനെ أَنِّي مَسَّنِيَ എനിക്ക് ബാധിച്ചിരിക്കുന്നു എന്ന് الضُّرُّ കഷ്ടപ്പാട്, വിഷമം, ഉപദ്രവം وَأَنْتَ നീ, നീയാകട്ടെ أَرْحَمُ അധികം കരുണ ചെയ്യുന്നവനാണ് الرَّاحِمِينَ കരുണ ചെയ്യുന്നവരിൽ 《84》 فَاسْتَجَبْنَا അപ്പോൾ നാം ഉത്തരം നൽകി لَهُ അദ്ദേഹത്തിന് فَكَشَفْنَا അങ്ങിനെ നാം അകറ്റി, നീക്കി, തുറവിയാക്കി مَابِهِ അദ്ദേഹത്തിലുള്ളതിനെ مِنْ ضُرٍّ കഷ്ടപ്പാടായിട്ട്, വിഷമത്തിൽപെട്ടതായി وَ آتَيْنَاهُ അദ്ദേഹത്തിന് നാം കൊടുക്കുകയും ചെയ്തു أَهْلَهُ തന്റെ വീട്ടുകാരെ, സ്വന്തക്കാരെ وَمِثْلَهُمْ അത്രയും مَعَهُمْ അവരോടൊപ്പം رَحْمَةً കാരുണ്യമായിട്ട് مِنْ عِنْدِنَا നമ്മുടെ പക്കൽ നിന്നുള്ള وَذِكْرَىٰ ഉപദേശവും, സ്മരണയും لِلْعَابِدِينَ ആരാധന ചെയ്യുന്നവർക്ക്, ആരാധകൻമാർക്ക്

ബൈബ്ളിന്റെ 'പഴയ നിയമത്തിൽ' 'ഇയ്യോബിന്റെ പുസ്തകം' (صحيفة ايوب) എന്ന പേരിൽ ഒരു ഏടുണ്ട്. 42 അദ്ധ്യായങ്ങളുള്ള ആ പുസ്തകത്തിന്റെ ഉള്ളടക്കം അത്രയും ഈ രണ്ട് വചനത്തിൽ അടങ്ങിയിട്ടുണ്ടെന്ന് പറയാം. പ്രസ്തുത പുസ്തകത്തിൽ പ്രസ്താവിച്ചിട്ടുള്ളതിന്റെ രത്നച്ചുരുക്കം ഇപ്രകാരമാകുന്നു:-

'ഊസ്' (عَوْص) ദേശത്ത് (*) ഇയ്യോബ് (അയ്യൂബ് - job) എന്ന നിഷ്കളങ്കനും

*(*) ഊസ് ദേശം ബഹ്ർലൂതിന്റെ കിഴക്കുവശത്തുള്ള ഒരു രാജ്യമാകുന്നു.*

ഭക്തനുമായ ഒരു മനുഷ്യനുണ്ടായിരുന്നു. അദ്ദേഹത്തിന് നല്ലൊരു കുടുംബവും വമ്പിച്ച സ്വത്തും നൽകപ്പെട്ടിരുന്നു. 7 പുത്രന്മാരും 3 പുത്രികളും ഉണ്ടായിരുന്നു. 7000 ആട്, 3000 ഒട്ടകം, 1000 കാള, ചുമട് വഹിക്കുന്ന 500 കഴുത എന്നിവയും, അസംഖ്യം കൂലിക്കാരും ഉണ്ടായിരുന്നു. അദ്ദേഹമാകട്ടെ, യാതൊരു ദുഷ്പ്രവൃത്തിയും, പാപവും ചെയ്തിരുന്നില്ല. കുറേ കഴിഞ്ഞപ്പോൾ അദ്ദേഹത്തിന് ആപത്തുകൾ കൂട്ടത്തോടെ വരികയായി. കാലികൾ കൊള്ള ചെയ്യപ്പെട്ടു; കൂലിക്കാർ കൊല്ലപ്പെട്ടു; മക്കൾ മരണമടഞ്ഞു; അങ്ങിനെ പലതും. പക്ഷേ, അദ്ദേഹം ക്ഷമകേട് കാണിക്കുകയോ, നന്ദിയുടെ വാക്യമല്ലാതെ ഉച്ചരിക്കുകയോ ചെയ്തില്ല. 'എല്ലാം അവൻ (അല്ലാഹു) തന്നത്, അവൻ തന്നെ എടുക്കുകയും ചെയ്തു' എന്ന് സമാധാനിച്ചു. കുറേ കഴിഞ്ഞപ്പോൾ ശരീരത്തിനും കേടുപറ്റി. വമ്പിച്ച രോഗം ബാധിച്ചു ബന്ധുക്കൾ ഉപേക്ഷിച്ചുകളഞ്ഞു. എന്നിട്ടും, ആക്ഷേപത്തിന്റെയോ വേവലാതിയുടെയോ വാക്കുകൾ അദ്ദേഹം ഉരിയാടിയില്ല. അദ്ദേഹത്തിന്റെ ആത്മാവിൽ ദൃഢവിശ്വാസവും, ഹൃദയത്തിൽ സഹനവും, നാവിൽ നന്ദിയുടെ വാക്യങ്ങളും സ്ഥലം പിടിച്ചിരുന്നു! വേദനയുടെയും, ഞെരുക്കത്തിന്റെയും വിലാപങ്ങൾ ഉപദേശ രത്നങ്ങളായിരുന്നു! ഓരോ ഞെരക്കവും ഓരോ സ്തോത്ര കീർത്തനമായിരുന്നു! *(*)* കുറേ കഴിഞ്ഞപ്പോൾ അല്ലാഹുവിന്റെ സന്ദേശം എത്തുന്നു; പരീക്ഷണഘട്ടം അവസാനിക്കുന്നു; കഷ്ടാരിഷ്ടങ്ങൾ നീങ്ങിപ്പോകുന്നു! അങ്ങിനെ, അദ്ദേഹത്തിന്റെ നിലയെല്ലാം മാറി. സമ്പത്തുകൾ ഇരട്ടിച്ചു. ബന്ധുമിത്രാദികൾ ചുറ്റും വന്നുകൂടി. പലരും സ്വർണവും മറ്റും സമ്മാനിച്ചു. മക്കൾ വീണ്ടും ജനിച്ചു. അതിസുന്ദരികളായ പുത്രികളും ഉണ്ടായി. പിന്നീട് അദ്ദേഹം 140 കൊല്ലം ജീവിക്കുകയും, നാല് തലമുറയിലുള്ള മക്കളെ കാണുവാൻ സാധിക്കുകയും ചെയ്തു. ഇതാണ് ചുരുക്കം.

أَنِّي مَسَّنِيَ الضُّرُّ (എനിക്ക് കഷ്ടപ്പാട് ബാധിച്ചിരിക്കുന്നു) എന്ന വാചകത്തിൽ അദ്ദേഹത്തിന്റെ എല്ലാ വിപത്തുകളുടെയും വർത്തമാനം അടങ്ങിയിരിക്കുന്നു. 'നീ എന്നെ കഷ്ടപ്പെടുത്തിയല്ലോ' എന്നോ മറ്റോ പറയാതെ 'കഷ്ടപ്പാട് ബാധിച്ചിരിക്കുന്നു' എന്ന് എത്ര വിനയത്തോടെയാണ് അയ്യൂബ് (അ) പറയുന്നതെന്ന് നോക്കുക! രോഗങ്ങളും ആപത്തുകളുമെല്ലാം അല്ലാഹുവിന്റെ അറിവോടും നിശ്ചയത്തോടുംകൂടി ഉണ്ടാകുന്നത് തന്നെ. എങ്കിലും, അവ മനുഷ്യന്റെ കാരണം കൊണ്ടുണ്ടാകുന്നതോ, കൂടുതൽ നന്മയിലേക്ക് നയിക്കുന്നതോ ആയിരിക്കും. പക്ഷേ, യാഥാർത്ഥ്യവും അനന്തരഫലങ്ങളും മനുഷ്യന് അപ്പപ്പോൾ അറിയുക സാധ്യമല്ല. മനുഷ്യനെ വൃഥാ കഷ്ടപ്പെടുത്തണമെന്നോ, ഉപദ്രവിക്കണമെന്നോ ഒരിക്കലും അല്ലാഹു ഉദ്ദേശിക്കുകയില്ല. وَمَا اللّٰهُ يُرِيدُ ظُلْماً لِلْعَالَمِينَ – آل عمران: ١٠٧ (അല്ലാഹു ലോകർക്ക് യാതൊരനീതിയും ചെയ്വാൻ ഉദ്ദേശിക്കുന്നില്ല.) إِنَّ اللّٰهَ لاَيَظْلِمُ مِثْقَالَ ذَرَّةٍ – النساء: ٤٠ (നിശ്ചയമായും അല്ലാഹു ഒരു അണുത്തൂക്കവും അക്രമം ചെയ്യുന്നതല്ല.) ഇതുകൊണ്ടാണ്– അയ്യൂബ് നബി(അ)യുടെ പ്രാർത്ഥനയിലെന്നപോലെ–തിന്മയോ ആപത്തോ ആയ ഒന്നിനെയും അല്ലാഹുവിനോട് ചേർത്തു പറഞ്ഞുകൊണ്ടുള്ള പ്രയോഗങ്ങൾ, മഹാന്മാരായ ആളുകളുടെ സംസാരങ്ങ

---

***ഇത്▸▸ അറബിയിൽ عوض ، عوص ، عوسى എന്നിങ്ങിനെ എഴുതാറുണ്ട്.***

***(*) വാസ്തവത്തിൽ ഇവയുടെ സമാഹാരമാണ് 'ഇയ്യോബിന്റെ പുസ്തകം' എന്ന് പറയാം.***

ളിൽ കാണപ്പെടാത്തത്. അക്ഷമയുടെ സൂചനപോലും അദ്ദേഹത്തിന്റെ പ്രാർത്ഥനയിൽ അടങ്ങിയിട്ടില്ല. ഇത് നാമും മാതൃകയാക്കേണ്ടതാകുന്നു. അദ്ദേഹം തുടരുന്നു:

وَأَنْتَ أَرْحَمُ الرَّاحِمِينَ (നീ കരുണ ചെയ്യുന്നവരിൽ വെച്ച് ഏറ്റവും കരുണ ചെയ്യുന്നവ നാണ്)!

'ഇയ്യോബിന്റെ പുസ്തക'ത്തിലെ സുദീർഘമായ സ്തുതികീർത്തനങ്ങളെല്ലാം ഈ ഒറ്റവാക്യത്തിൽ അടങ്ങിയിട്ടുണ്ട്. സഹനത്തിന്റെയും, നന്ദിയുടെയും ഭാഗം അതിൽ വിട്ടുപോയിട്ടില്ല. അപേക്ഷയുടെയും, പ്രാർത്ഥനയുടെയും ഹസ്തം അതിൽ നീട്ടിക്കാണുകയും ചെയ്യും. താഴ്മയുടെ നെറ്റിത്തടം വണക്കമാകുന്ന ഭൂമിയിൽ സാഷ്ടാംഗ നമസ്കാരം ചെയ്യുന്നതായും അതിൽ കാണാം. അതെ, അല്ലാഹുവേ! നീയാണ് എന്റെ യജമാനൻ. നിന്നെക്കാൾ കരുണയുള്ളവൻ മറ്റാരുമില്ല. നീ യജമാനനായിത്തീരുന്ന അടിയാന്നാണ് മംഗളം! (طوبى لعبد انت مولاه)

فَاسْتَجَبْنَا لَهُ (നാം അദ്ദേഹത്തിന് ഉത്തരം നൽകി) എന്ന ഈ ചെറുവാക്യം ആ പുസ്തകത്തിലെ 38 മുതൽ നാല് അധ്യായങ്ങളുടെയും രത്നച്ചുരുക്കമാണ്. فَكَشَفْنَا مَا بِهِ مِن ضُرٍّ (അദ്ദേഹത്തിൽ കഷ്ടപ്പാടായിട്ടുള്ളതിനെ നാം അകറ്റി) എന്ന വാക്യം അതിലെ രണ്ട് അധ്യായങ്ങളാകുന്നു. وَآتَيْنَاهُ أَهْلَهُ وَمِثْلَهُم مَّعَهُمْ (അദ്ദേഹത്തിന്റെ വീട്ടുകാരെയും, അവരോടൊപ്പം അവരുടെ അത്രയുംകൂടി അദ്ദേഹത്തിന് നാം നൽകി) എന്ന ഭാഗം ആ പുസ്തകത്തിലെ സകല വിശദീകരണങ്ങളെയും പൂർത്തിയാക്കുകയും ചെയ്യുന്നു. ഇത് ക്വുർആന്റെ മാഹാത്മ്യങ്ങളിൽപെട്ടതാകുന്നു.

ഇതെല്ലാം എങ്ങിനെ സംഭവിച്ചു? അവയുടെ ആകെത്തുക എന്താണ്? رَحْمَةً مِّنْ عِندِنَا (നമ്മുടെ പക്കൽ നിന്നുള്ള കാരുണ്യം) ഒന്നു മാത്രം! എന്തുകൊണ്ടെന്നാൽ? ഈ അപേക്ഷ ലഭിക്കുന്നതിന് അയ്യൂബ് (അ) യാതൊരു അവകാശവാദമോ, ന്യായവാദമോ ഹാജരാക്കിയിട്ടില്ല. 'നീ കരുണ ചെയ്യുന്നവരിൽ വെച്ച് അധികം കരുണ ചെയ്യുന്നവ നാണ്' എന്ന് മാത്രമേ അദ്ദേഹത്തിന് ന്യായം സമർപ്പിക്കുവാനുണ്ടായിരുന്നുള്ളൂ. അത ദ്ദേഹം സമർപ്പിച്ചു. ആ അപേക്ഷ, അങ്ങിനെ സമർപ്പിക്കുവാൻ ഭാഗ്യം ലഭിച്ചതും അല്ലാഹുവിൽ നിന്നുള്ള ഒരു കാരുണ്യമാണ്താനും! കാരുണ്യത്തെ മുൻനിറുത്തി കാരുണ്യത്തിനപേക്ഷിക്കുമ്പോൾ, കാരുണ്യവാൻമാരിൽ വെച്ച് കാരുണ്യവാനായുള്ളവന്റെ കാരുണ്യം വർഷിക്കാതിരിക്കുമോ?! പോരാ. അതിന്പുറമെ, മറ്റൊരു അനുഗ്രഹവും കൂടി അതുൾക്കൊള്ളുന്നുണ്ട്: ആരാധന ചെയ്യുന്നവർക്ക് എന്നെന്നും സ്മരിക്കത്തക്ക ഒരു പാഠംകൂടി അതിലുണ്ട്. (وَذِكْرَىٰ لِلْعَابِدِينَ) സാക്ഷാൽ ആരാധകൻമാർക്കേ ഇത്തരം നിഷ്കളങ്കഹൃദയമുണ്ടാകുകയുള്ളൂ. അവർക്ക് ഇത്തരം കാരുണ്യാനുഗ്രഹങ്ങൾ ലഭിക്കുകയും ചെയ്യും എന്ന് സാരം. അയ്യൂബ് നബി(അ)യുടെ കഥ സൂറ: സ്വാദിൽ കൂടുതൽ വിവരണത്തോടെ കാണാം. إنْ شَاء الله

وَإِسْمَـٰعِيلَ وَإِدْرِيسَ وَذَا ٱلْكِفْلِ ۖ كُلٌّ مِّنَ ٱلصَّـٰبِرِينَ ﴿٨٥﴾

﴿85﴾ **ഇസ്മാഈലിനെയും, ഇദ്രീസിനെയും, ദുൽകിഫ്‌ലിയെയും (ഓർക്കുക); ഓരോരുത്തരും ക്ഷമാശീലൻമാരിൽപെട്ടവരാകുന്നു.**

وَأَدْخَلْنَـٰهُمْ فِى رَحْمَتِنَآ ۖ إِنَّهُم مِّنَ ٱلصَّـٰلِحِينَ ﴿٨٦﴾

﴾86﴿ അവരെ നാം, നമ്മുടെ കാരുണ്യത്തിൽ പ്രവേശിപ്പിക്കുകയും ചെയ്തിരിക്കുന്നു; നിശ്ചയമായും അവർ സദ്‌വൃത്തൻമാരിൽപെട്ടവരാകുന്നു.

﴾85﴿ وَإِسْمَاعِيلَ ഇസ്മാഈലിനെയും (ഓർക്കുക) وَإِدْرِيسَ ഇദ്‌രീസിനെയും وَذَاالْكِفْلِ ദുൽകിഫ്‌ലിയേയും كُلٌّ എല്ലാവരും (ഓരോരുത്തരും) مِنَ الصَّابِرِينَ ക്ഷമാശീലന്മാരിൽപെട്ടവരാണ് ﴾86﴿ وَأَدْخَلْنَاهُمْ അവരെ നാം പ്രവേശിപ്പിക്കുക (ഉൾപ്പെടുത്തുക) യും ചെയ്തു فِي رَحْمَتِنَا നമ്മുടെ കാരുണ്യത്തിൽ إِنَّهُمْ നിശ്ചയമായും അവർ مِنَ الصَّالِحِينَ സദ്‌വൃത്തരിൽ (നല്ലജനങ്ങളിൽ) പെട്ടവരാണ്.

ഇസ്മാഈൽ നബി(അ)യെയും, ഇദ്‌രീസ് നബി(അ)യെയും കുറിച്ച് ഇതിനു മുമ്പ് പല വിവരങ്ങളും പ്രസ്താവിച്ചു കഴിഞ്ഞിട്ടുള്ളതാണ്. എന്നാൽ, ദുൽകിഫ്‌ൽ നബി(അ)യെക്കുറിച്ച് അധികവിവരമൊന്നും ഖുർആനിൽ പ്രസ്താവിച്ചിട്ടില്ല. എല്ലാവരുടെയും സൽഗുണങ്ങളെ എടുത്തുപറഞ്ഞ് ഓർമിപ്പിക്കുക മാത്രമാണ് ഇവിടെ ചെയ്യുന്നത്.

وَذَا ٱلنُّونِ إِذ ذَّهَبَ مُغَـٰضِبًا فَظَنَّ أَن لَّن نَّقْدِرَ عَلَيْهِ فَنَادَىٰ فِى ٱلظُّلُمَـٰتِ أَن لَّآ إِلَـٰهَ إِلَّآ أَنتَ سُبْحَـٰنَكَ إِنِّى كُنتُ مِنَ ٱلظَّـٰلِمِينَ ﴿٨٧﴾

﴾87﴿ 'ദു-ന്നൂനി' നെയും (ഓർക്കുക): അതായത്: അദ്ദേഹം കോപിഷ്ഠനായുംകൊണ്ട് പോയ സന്ദർഭം; അപ്പോൾ, നാം അദ്ദേഹത്തിന്റെമേൽ നിശ്ചയമായും കുടുസ്സാക്കുകയില്ലെന്ന് അദ്ദേഹം ധരിച്ചു. അങ്ങനെ, അന്ധകാരങ്ങളിൽ വെച്ച് അദ്ദേഹം വിളിച്ചു (പ്രാർത്ഥിച്ചു): (റബ്ബേ!) നീയല്ലാതെ ആരാധ്യനേ ഇല്ല; നീയെത്രയോ പരിശുദ്ധൻ! 'നിശ്ചയമായും, ഞാൻ അക്രമികളിൽപെട്ടവനായിരിക്കുന്നു!' എന്ന്.

فَٱسْتَجَبْنَا لَهُۥ وَنَجَّيْنَـٰهُ مِنَ ٱلْغَمِّ ۚ وَكَذَٰلِكَ نُـۨجِى ٱلْمُؤْمِنِينَ ﴿٨٨﴾

﴾88﴿ അപ്പോൾ, അദ്ദേഹത്തിന് നാം ഉത്തരം നൽകുകയും (ആ) ദുഃഖത്തിൽ നിന്ന് അദ്ദേഹത്തെ രക്ഷപ്പെടുത്തുകയും ചെയ്തു. അപ്രകാരം തന്നെ സത്യവിശ്വാസികളെ നാം രക്ഷപ്പെടുത്തുന്നതാണ്.

﴾87﴿ وَذَاالنُّونِ ദുന്നൂനിനെയും (ഓർക്കുക) إِذْذَهَبَ അതായത് അദ്ദേഹം പോയപ്പോൾ مُغَاضِبًا കോപിഷ്ഠനായിക്കൊണ്ട് (ദ്വേഷ്യഭാവത്തോടെ) فَظَنَّ അപ്പോൾ അദ്ദേഹം

ധരിച്ചു (കരുതി) أَن لَّن نَّقْدِرَ നിശ്ചയമായും നാം കുടുസ്സാക്കുകയില്ല എന്ന് عَلَيْهِ അദ്ദേഹത്തിന്റെമേൽ فَنَادَىٰ അങ്ങനെ അദ്ദേഹം വിളിച്ചു (പ്രാർത്ഥിച്ചു) فِي الظُّلُمَاتِ അന്ധകാരങ്ങളിൽ أَن لَّا إِلَٰهَ ഒരു ഇലാഹും ഇല്ല എന്ന് إِلَّا أَنتَ നീയല്ലാതെ سُبْحَانَكَ നീയെത്രയോ പരിശുദ്ധൻ إِنِّي നിശ്ചയമായും ഞാൻ كُنتُ ഞാൻ ആയിരിക്കുന്നു مِنَ الظَّالِمِينَ അക്രമികളിൽപ്പെട്ട(വൻ) ﴾88﴿ فَاسْتَجَبْنَا അപ്പോൾ നാം ഉത്തരം നൽകി لَهُ അദ്ദേഹത്തിന് وَنَجَّيْنَاهُ അദ്ദേഹത്തെ നാം രക്ഷപ്പെടുത്തുകയും ചെയ്തു مِنَ الْغَمِّ ദുഃഖത്തിൽ നിന്ന്, ആപത്തിൽ നിന്ന് وَكَذَٰلِكَ അപ്രകാരം തന്നെ نُنجِي നാം രക്ഷിക്കും الْمُؤْمِنِينَ സത്യവിശ്വാസികളെ

---

**ذوالنون**(ദുന്നൂൻ) എന്ന വാക്കിന് 'മൽസ്യത്തിന്റെ ആൾ, മൽസ്യക്കാരൻ' എന്നിങ്ങനെയാണ് വാക്കർഥം. താഴെ പറയുന്നപ്രകാരം യൂനുസ് നബി(അ) ഒരു മൽസ്യത്തിന്റെ വയറ്റിൽ അകപ്പെടുകയുണ്ടായി. അത് കൊണ്ടാണ് അദ്ദേഹത്തിന് ഈ പേർ വന്നത്. ഹിബ്രു (അബ്റാനീ - **العبرية**) ഭാഷയിൽ അദ്ദേഹത്തിന്റെ പേർ 'യോനാ' (Jonah) എന്നാണ് പറയപ്പെടുന്നത്. അദ്ദേഹത്തിന്റെ പേരിൽ നാല് അധ്യായങ്ങളുള്ള ഒരു ഏട് ബൈബ്ളിന്റെ ' പഴയ നിയമ' ത്തിൽ കാണാം. ആറാമീ , കൽദാനീ ഭാഷകളിലെന്ന പോലെ മുൻകാലത്ത് അറബിഭാഷയിലും മൽസ്യത്തിനു 'നൂൻ' (**نون**) എന്ന് പറയാറുണ്ടായിരുന്നു. തിമിംഗല മൽസ്യമെന്നും ഈ വാക്കിന് അർഥമുണ്ട്. അദ്ദേഹത്തിന്റെ പിതാവിന്റെ പേർ മത്തായി (**متى**) എന്നാകുന്നു. ബൈബ്ളിൽ ഇത് 'അമിത്ഥാ' (Amithai) എന്ന് കാണാം.

അശ്ശൂരി *(*)* ന്റെ തലസ്ഥാനമായിരുന്ന നീനുവാ (**نينوى**)യിലെ ജനങ്ങളിലേക്ക് യൂനുസ് നബി(അ) റസൂലായി നിയമിക്കപ്പെട്ടു. അവരെ അദ്ദേഹം തൗഹീദിലേക്ക് ക്ഷണിച്ചു. അവർ അത് സ്വീകരിക്കാതെ ശിർക്കിൽ ഉറച്ചുനിന്നു. ദൈവികശിക്ഷയെക്കുറിച്ച് അദ്ദേഹം അവരെ താക്കീത് ചെയ്തിട്ടും അവർ പിൻമടങ്ങിയില്ല. അദ്ദേഹം തന്റെ കഴിവുകളെല്ലാം വിനിയോഗിച്ചുനോക്കിയിട്ടും ഫലപ്പെടാതെ കണ്ടപ്പോൾ, അദ്ദേഹത്തിന് അവരോട് കോപവും രോഷവുമായി. അദ്ദേഹം സ്ഥലം വിട്ടുപോയി. അതിന് ശേഷം ആ ജനതക്ക് ബോധം വന്നു. പ്രവാചകൻമാർ കളവ് പറയുകയില്ലെന്ന് മനസ്സിലാക്കിയ അവർ തങ്ങളുടെ ശിശുക്കളും, ആടുമാടുകളുമടക്കം, മരുഭൂമിയിൽ വന്നു അല്ലാഹുവോട് പ്രാർഥിക്കുകയും പശ്ചാത്തപിച്ചു മടങ്ങുകയും ചെയ്തു. അല്ലാഹു അവരുടെ പശ്ചാത്താപം സ്വീകരിച്ചു. അവർ വിശ്വസിച്ചത് നിമിത്തം താക്കീത് ചെയ്യപ്പെട്ട ശിക്ഷയിൽ നിന്ന് അല്ലാഹു അവരെ ഒഴിവാക്കുകയും ചെയ്തു. (സൂറ: യൂനുസ് 98-ൽ ഇതിനെപ്പറ്റി പ്രസ്താവിച്ചിട്ടുണ്ട്.)

യൂനുസ് നബി(അ)യാകട്ടെ, സ്ഥലം വിട്ടുപോയശേഷം, അദ്ദേഹം ഒരു കപ്പലിൽ കയറി. കുറേ കഴിഞ്ഞപ്പോൾ കാറ്റും കോളും നിമിത്തം കപ്പൽ മറിയാനുള്ള ഭാവമായി. കപ്പലിലെ ഭാരം കുറക്കേണ്ടുന്ന അടിയന്തിരഘട്ടം നേരിട്ടു. അതിനായി യാത്രക്കാരിൽ ചിലരെ സമുദ്രത്തിലേക്ക് പുറംതള്ളുകയല്ലാതെ ഗത്യന്തരമില്ലാതെയായി. അത് ആരെയാണെന്ന് നിശ്ചയിക്കുവാനായി അവർ ഒരു നറുക്കെടുപ്പ് നടത്തി. നറുക്കിൽ

---

*(*) പടം 6 നോക്കുക.*

കിട്ടിയത് അദ്ദേഹത്തിന്റെ പേരായിരുന്നു. കപ്പൽക്കാർക്ക് മടിതോന്നി. വീണ്ടും വീണ്ടും നറുക്കിട്ടു. അപ്പോഴെല്ലാം അദ്ദേഹത്തിന്റെ പേർ തന്നെ പുറത്ത് വന്നു. അതനുസരിച്ച് അദ്ദേഹം സ്വയം തന്നെ കടലിൽ ചാടുകയും ചെയ്തു. ഏറെത്താമസിയാതെ ഒരു വലിയ മൽസ്യം കുതിച്ചു വന്ന് അദ്ദേഹത്തെ വിഴുങ്ങി.

എല്ലാം, അല്ലാഹുവിന്റെ നിശ്ചിത പരിപാടിയനുസരിച്ചു നടക്കുന്നതാണല്ലോ. അദ്ദേഹത്തെ മൽസ്യത്തിന് ഭക്ഷണമാക്കുവാൻ അല്ലാഹു ഉദ്ദേശിച്ചിരുന്നില്ല. അദ്ദേഹത്തിന് ഒരു പരീക്ഷണമെന്ന നിലക്ക് അൽപദിവസത്തേക്ക് ആ മൽസ്യത്തിന്റെ വയറ് അദ്ദേഹത്തിന് കാരാഗൃഹമായിരിക്കുവാനായിരുന്നു അവൻ ഉദ്ദേശിച്ചത്. കുറേ (രണ്ടോ മൂന്നോ ദിവസമെന്ന് പറയപ്പെടുന്നു) കഴിഞ്ഞപ്പോഴേക്കും മൽസ്യം അദ്ദേഹത്തെ കരയിലേക്കിട്ടു. വളരെ വിഷമവും, അനാരോഗ്യവും ബാധിച്ചുവെങ്കിലും, ജീവാപായം വരാതെ രക്ഷപ്പെടുകയും, ആരോഗ്യം ക്രമേണ വീണ്ടുകിട്ടുകയും ചെയ്തു. രണ്ടാമതും അദ്ദേഹം ജനങ്ങളിലേക്ക് ദിവ്യദൂതനായി അയക്കപ്പെടുകയും ഉണ്ടായി. സൂറ: വസ്സ്വാഫ്ഫാത്തിൽ കൂടുതൽ വിവരം കാണാം. إِنْ شَاءَ اللّٰه

അദ്ദേഹം 'കോപിഷ്ടനായിക്കൊണ്ട്' (**مغاضبا**) പോയി എന്ന് പറഞ്ഞതിന്റെ താൽപര്യം മുകളിൽ പറഞ്ഞതിൽ നിന്ന് മനസ്സിലാക്കാമല്ലോ. അല്ലാഹുവിന്റെ ദൗത്യം സ്വീകരിക്കാത്തതിൽ ജനങ്ങളോടുള്ള കോപം നിമിത്തം രാജ്യം വിട്ടുപോയി എന്നർഥം. അല്ലാഹുവിന്റെ അനുവാദം ലഭിക്കുന്നതിന് മുമ്പായി അദ്ദേഹം അവരെ വിട്ടേച്ചുപോയത് അദ്ദേഹത്തിന്റെ നിലപാടിന് യോജിച്ചതായിരുന്നില്ല. അത്മൂലം, ഇങ്ങിനെയുള്ള ഞെരുക്കത്തിലും, പരീക്ഷണത്തിലും താൻ അകപ്പെടുമെന്ന് അദ്ദേഹം ധരിച്ചിരുന്നില്ല; ഇതാണ് 'നാം അദ്ദേഹത്തിനു കുടുസ്സാക്കുകയില്ല എന്ന് അദ്ദേഹം ധരിച്ചു' വെന്ന് പറഞ്ഞത്. 'അന്ധകാരങ്ങൾ' (**الظلمات**) എന്ന് പറഞ്ഞത് കൊണ്ട് ബാഹ്യമായ ഇരുട്ടും, ആത്മീയ അന്ധകാരവും ഉദ്ദേശിക്കപ്പെട്ടിരിക്കാം. സമുദ്രത്തിനുള്ളിൽ, മൽസ്യത്തിന്റെ വയറ്റിൽ, പോരാത്തത് രാത്രിയും കൂടിയായാൽ ഇരുളിന്റെ ശക്തി പറയേണ്ടതുണ്ടോ? തന്റെ പക്കൽ നിന്ന് വന്നുപോയ തെറ്റ്, അതിനാലുള്ള ദുഃഖം, രക്ഷക്കുള്ള മാർഗം പ്രതീക്ഷിക്കുവാൻ കഴിയാത്ത ആപത്ത്, അല്ലാഹുവിന്റെ കോപത്തെക്കുറിച്ചുള്ള ഭയം, ഇവയെക്കാൾ കവിഞ്ഞ മാനസികമായ അന്ധകാരം വല്ലതുമുണ്ടോ?!

മൽസ്യത്തിന്റെ വയറ്റിൽവെച്ച് ദുന്നൂൻ നബി(അ) പ്രാർഥിച്ച لَا إِلَٰهَ إِلَّا أَنتَ سُبْحَانَكَ إِنِّي كُنتُ مِنَ الظَّالِمِينَ എന്ന ആ പ്രാർഥന, ഏതൊരു മുസ്ലിമും അവന്റെ റബ്ബിനോട്, ഹൃദയപൂർവം പ്രാർഥിക്കുന്നതായാൽ അവന് അല്ലാഹു ഉത്തരം നൽകാതിരിക്കുകയില്ല എന്ന് നബിﷺ അരുളിച്ചെയ്തതായി ഇമാം ബൈഹകീ (റ)യും മറ്റും നിവേദനം ചെയ്തിരിക്കുന്നു. ആയത്തിന്റെ അവസാനഭാഗം യൂനുസ് നബി(അ)യെ പ്രശംസിക്കുന്നതിന് പുറമെ, സത്യവിശ്വാസികൾക്ക് എപ്പോഴും അല്ലാഹുവിന്റെ കാരുണ്യത്തിൽ വിശ്വാസമുണ്ടായിരിക്കണമെന്ന ഉപദേശവും അടങ്ങുന്നു. നബിﷺ ഇപ്രകാരം പറഞ്ഞതായി അബൂഹുറയ്റഃ (റ) ഉദ്ധരിക്കുന്നു: 'ഒരു അടിയാനുംതന്നെ, മത്തായുടെ മകൻ യൂനുസിനെക്കാൾ ഉത്തമനാണ് ഞാൻ എന്ന് പറയുവാൻ പാടില്ല.' (**لا ينبغى ان يقول انا خير من يونس بن متى - البخاري**)

وَزَكَرِيَّآ إِذْ نَادَىٰ رَبَّهُۥ رَبِّ لَا تَذَرْنِى فَرْدًا وَأَنتَ خَيْرُ ٱلْوَٰرِثِينَ ﴿٨٩﴾

《89》 സകരിയ്യായെയും (ഓർക്കുക). അതായത്: 'രക്ഷിതാവേ! നീ എന്നെ (പിൻതുടർച്ചക്കാരില്ലാതെ) ഒറ്റയായി വിട്ടുകളയരുതേ! നീ അനന്തരമെടുക്കുന്നവരിൽ ഉത്തമനായിട്ടുള്ളവനാണ്.' എന്ന് അദ്ദേഹം തന്റെ റബ്ബിനെ വിളിച്ച [പ്രാർഥിച്ച] സന്ദർഭം.

فَٱسْتَجَبْنَا لَهُۥ وَوَهَبْنَا لَهُۥ يَحْيَىٰ وَأَصْلَحْنَا لَهُۥ زَوْجَهُۥٓ ۚ إِنَّهُمْ كَانُوا۟ يُسَٰرِعُونَ فِى ٱلْخَيْرَٰتِ وَيَدْعُونَنَا رَغَبًا وَرَهَبًا ۖ وَكَانُوا۟ لَنَا خَٰشِعِينَ ﴿٩٠﴾

《90》 അപ്പോൾ, അദ്ദേഹത്തിന് നാം ഉത്തരം നൽകി; യഹ്‌യായെ അദ്ദേഹത്തിന് നാം പ്രദാനം ചെയ്കയും, തന്റെ ഭാര്യയെ തനിക്ക് നന്നാക്കി [പ്രസവിക്കുമാറാക്കി] ക്കൊടുക്കുകയും ചെയ്തു.

നിശ്ചയമായും അവർ (എല്ലാവരും) സൽകാര്യങ്ങളിൽ ബദ്ധപ്പാട് കാണിക്കുകയും, ആശിച്ചും പേടിച്ച് കൊണ്ട് നമ്മോട് പ്രാർഥിക്കുകയും ചെയ്തുവന്നിരുന്നു; അവർ നമ്മോട് ഭക്തി കാണിക്കുന്നവരുമായിരുന്നു.

---

《89》 وَزَكَرِيَّا സകരിയ്യായെയും (ഓർക്കുക) إِذْنَادَىٰ അദ്ദേഹം വിളിച്ച (പ്രാർഥിച്ച) സന്ദർഭം رَبَّهُ തന്റെ റബ്ബിനെ رَبِّ എന്റെ റബ്ബേ, രക്ഷിതാവേ لَاتَذَرْنِي നീ എന്നെ വിട്ടുകളയരുതേ فَرْدًا ഒറ്റയായി وَأَنْتَ നീ, നീയാകട്ടെ خَيْرُالْوَارِثِينَ അനന്തരമെടുക്കുന്നവരിൽ ഉത്തമനാണ് 《90》 فَاسْتَجَبْنَا അപ്പോൾ നാം ഉത്തരം നൽകി لَهُ അദ്ദേഹത്തിന് وَوَهَبْنَالَهُ അദ്ദേഹത്തിന് നാം പ്രദാനവും ചെയ്തു يَحْيَىٰ യഹ്‌യായെ وَأَصْلَحْنَا നാം നന്നാക്കിക്കൊടുക്കുകയും ചെയ്തു لَهُ അദ്ദേഹത്തിന് زَوْجَهُ തന്റെ ഭാര്യയെ إِنَّهُمْ നിശ്ചയമായും അവർ كَانُوا അവരായിരുന്നു يُسَارِعُونَ ബദ്ധപ്പാട് (ധൃതി) കാണിച്ചിരുന്നു فِيالْخَيْرَاتِ സൽകാര്യങ്ങളിൽ وَيَدْعُونَنَا അവർ നമ്മോട് പ്രാർഥിക്കുകയും ചെയ്തിരുന്നു رَغَبًا ആശിച്ചുകൊണ്ട് وَرَهَبًا പേടിച്ചുകൊണ്ടും وَكَانُوا അവർ ആയിരുന്നുതാനും لَنَا നമ്മോട് خَاشِعِينَ ഭക്തി കാണിക്കുന്നവർ

---

മേൽപറഞ്ഞ പ്രവാചകൻമാരെക്കുറിച്ചെല്ലാം ഓർമപ്പെടുത്തിക്കൊണ്ട് 90-ാം വചനത്തിൽ എടുത്തുപറയുന്ന സംഗതികൾ ഇവയാണ്. (1) അവർ സൽക്കാര്യങ്ങളിൽ പിന്നോക്കം നിൽക്കാതെ ഉത്സാഹപൂർവം മുന്നോട്ട് വന്നു പുണ്യം സമ്പാദിച്ചിരുന്നു. (2) അല്ലാഹുവിന്റെ കൃപാകടാക്ഷത്തെയും മാപ്പിനെയും ആഗ്രഹിച്ചുകൊണ്ടും, അവന്റെ

ശിക്ഷയെയും കോപത്തെയും പേടിച്ചുകൊണ്ടും എപ്പോഴും അവനോട് പ്രാർഥന നടത്തിയിരുന്നു. (3) അവരെല്ലാം അല്ലാഹുവോട് സദാ വിനയവും ഭക്തിയും ഉള്ളവരായിരുന്നു. പ്രവാചകൻമാരുടെ നില ഇതായിരുന്നുവെങ്കിൽ, കേവലം പാപങ്ങളിൽ നിരതരായിക്കൊണ്ടിരിക്കുന്ന നാം എങ്ങിനെയിരിക്കണമെന്ന് ആലോചിച്ച് നോക്കുക!

സകരിയ്യാ നബി(അ)യുടെയും യഹ്‌യാ നബി(അ)യുടെയും കഥ സൂ: മർയമിൽ വായിച്ചുവല്ലോ. ഇവിടെ അതെല്ലാം ചൂണ്ടിക്കാട്ടി ഓർമിപ്പിക്കുക മാത്രമാണ് ചെയ്തിട്ടുള്ളത്.

وَٱلَّتِىٓ أَحْصَنَتْ فَرْجَهَا فَنَفَخْنَا فِيهَا مِن رُّوحِنَا وَجَعَلْنَٰهَا وَٱبْنَهَآ ءَايَةً لِّلْعَٰلَمِينَ ﴿٩١﴾

**《91》 തന്റെ ഗുഹ്യസ്ഥാനത്തെ സൂക്ഷിച്ച [ചാരിത്ര്യം സംരക്ഷിച്ച] വളെയും (ഓർക്കുക) അങ്ങനെ, അവളിൽ നമ്മുടെ ആത്മാവിൽ നിന്ന് നാം ഊതി; അവളെയും, അവളുടെ പുത്രനെയും നാം ലോകർക്ക് ഒരു ദൃഷ്ടാന്തമാക്കുകയും ചെയ്തു.**

---

《91》 وَالَّتِي യാതൊരുവളെയും (ഓർക്കുക) أَحْصَنَتْ അവൾ സൂക്ഷിച്ചു, കാത്തുരക്ഷിച്ചു فَرْجَهَا അവളുടെ ഗുഹ്യസ്ഥാനം فَنَفَخْنَا അങ്ങനെ നാം ഊതി فِيهَا അവളിൽ مِنْ رُوحِنَا നമ്മുടെ ആത്മാവിൽ നിന്ന് وَجَعَلْنَاهَا അവളെ നാം ആക്കുകയും ചെയ്തു وَابْنَهَا അവളുടെ പുത്രനെയും آيَةً ഒരു ദൃഷ്ടാന്തം لِلْعَالَمِينَ ലോകർക്ക്

---

'ഗുഹ്യസ്ഥാനം സൂക്ഷിച്ചവൾ' എന്ന് പറഞ്ഞത് മർയം (അ)യെയും 'അവളുടെ പുത്രൻ' എന്ന് പറഞ്ഞത് ഈസാ (അ)നെയും ഉദ്ദേശിച്ചാണെന്ന് പറയേണ്ടതില്ല. പിതാവില്ലാതെ, അല്ലാഹുവിൽ നിന്നുള്ള ആത്മാവിനാൽ മാത്രം ഈസാ (അ)ന്റെ ജനനസംഭവത്തെക്കുറിച്ച് സൂ: മർയമിൽ വിവരിച്ചിട്ടുണ്ടല്ലോ. ഈസാ (അ) വ്യഭിചാര പുത്രനാണെന്ന് അദ്ദേഹത്തിന്റെ ബദ്ധവൈരികളായ ജൂതൻമാർ പറയാറുണ്ട്. 'ഈസാ (അ) ജനിക്കുന്നതിന് മുമ്പ് മർയമിനെ വിവാഹം കഴിക്കുവാൻ ആലോചനയുണ്ടായിരുന്നുവെന്നും, അന്യോന്യം വിവാഹം തീർച്ചപ്പെടുത്തപ്പെട്ട 'കാമുകീ കാമുകൻമാർ' തമ്മിൽ അണഞ്ഞുപെരുമാറുന്നതിന് അക്കാലത്ത് വിരോധമുണ്ടായിരുന്നില്ലെന്നും, അക്കൂട്ടത്തിൽ മർയമും തന്റെ 'കാമുകനാ' യ ഒരു യൂസുഫും തമ്മിൽ ഏർപ്പെട്ട സമ്പർക്കത്തിൽ നിന്നാണ് ഈസാ (അ) ജനിച്ചതെന്നും' (**معاذ الله**) വേറെ ചിലരും പറയാറുണ്ട്. അടുത്ത കാലത്ത് രംഗപ്രവേശം ചെയ്ത 'അഹ്‌മദീ' മതക്കാരിൽ നിന്നും മറ്റും ഇതുകേൾക്കാം. ഇങ്ങിനെയുള്ളവർക്കെല്ലാം ഖണ്ഡനമായിക്കൊണ്ടാണ് അല്ലാഹു ഈ വചനവും, ഇത് പോലെയുള്ള മറ്റു ചില വചനങ്ങളും അവതരിപ്പിച്ചിരിക്കുന്നത്.

മേൽപറഞ്ഞവരുടെ വാദങ്ങൾക്ക് രണ്ട് മൂന്ന് പ്രകാരത്തിലുള്ള ഖണ്ഡനങ്ങൾ ഈ ഒരു ആയത്തിൽ കാണാം; (1) الَّتِي أَحْصَنَتْ فَرْجَهَا (ഗുഹ്യസ്ഥാനത്തെ സൂക്ഷിച്ചവൾ) അഥവാ ചാരിത്ര്യം സൂക്ഷിച്ചു കാത്തവൾ എന്നതത്രെ. തന്റെ ഗുഹ്യസ്ഥാനത്തെ സൂക്ഷിച്ചവളാണ് മർയമെങ്കിൽ പിന്നെ, മർയം വ്യഭിചാരം ചെയ്തുവെന്നോ യൂസുഫുമായോ മറ്റൊ പ്രണയബന്ധം മൂലം ഗർഭവതിയായെന്നോ പറയുവാൻ അവിശ്വാസികൾക്കല്ലാതെ സാധിക്കുകയില്ല. ഇങ്ങിനെ ഒരു ഉദ്ദേശ്യമില്ലായിരുന്നുവെങ്കിൽ ഇവിടെ

മർയമിനെപ്പറ്റി 'പാതിവ്രത്യമുള്ളവൾ' അല്ലെങ്കിൽ, 'പതിവ്രത' (**المحصنة والعفيفة**) എന്നോ മറ്റോ പറഞ്ഞു മതിയാക്കാമായിരുന്നു. (2) فَنَفَخْنَا فِيهَا مِن رُّوحِنَا (നാം അവളിൽ നമ്മുടെ ആത്മാവിൽ നിന്നും ഊതി) എന്ന് പറഞ്ഞതാണ്. അല്ലാഹുവിന്റെ വക ഒരു പ്രത്യേക ആത്മാവ് മർയമിൽ ഊതിയത് കൊണ്ടാണ് ഈസാ (അ) ജനിച്ചത്- അല്ലാതെ മറ്റൊന്ന് കൊണ്ടുമല്ല-എന്ന് സാരം. (3) وَجَعَلْنَاهَا وَابْنَهَا آيَةً لِّلْعَالَمِينَ (അവളെയും അവളുടെ മകനെയും നാം ലോകർക്ക് ഒരു ദൃഷ്ടാന്തമാക്കി) എന്ന് പ്രസ്താവിച്ചത്. പ്രകൃതി നിയമങ്ങൾക്ക് അതീതമായ ഒരു സ്വഭാവത്തിലാണ് ഈസാ (അ) ഉണ്ടായതെന്നും, ഈ ദൃഷ്ടാന്തം ലോകർക്കെല്ലാവർക്കും ചിന്തിക്കുമാറുള്ള ഒരു സംഭവമാണെന്നുമാണല്ലോ ഇതിന്റെ സാരം.

മേൽപറഞ്ഞ മഹാൻമാരായ പ്രവാചകൻമാരെല്ലാം ഈ ലോകത്ത് പ്രബോധനം ചെയ്തതിന്റെ ആകെത്തുക -രത്നച്ചുരുക്കം-അടുത്ത വചനത്തിൽ വളരെച്ചുരുങ്ങിയ വാക്കുകളിലാണെങ്കിലും- വ്യക്തമായ ഭാഷയിൽ അല്ലാഹു പ്രസ്താവിക്കുന്നത് നോക്കുക:-

إِنَّ هَٰذِهِۦٓ أُمَّتُكُمْ أُمَّةً وَٰحِدَةً وَأَنَا۠ رَبُّكُمْ فَٱعْبُدُونِ ﴿٩٢﴾

**﴾92﴿ (ഹേ, മനുഷ്യസമുദായമേ!) നിശ്ചയമായും, ഇതാണ് നിങ്ങളുടെ സമുദായം- ഏക സമുദായം! ഞാൻ നിങ്ങളുടെ റബ്ബും. അതിനാൽ, നിങ്ങൾ എന്നെ (മാത്രം) ആരാധിക്കുവിൻ!**

---

﴾92﴿ إِنَّ هَٰذِهِ നിശ്ചയമായും ഇത് أُمَّتُكُمْ നിങ്ങളുടെ സമുദായമാണ് أُمَّةً وَاحِدَةً ഏകസമുദായം وَأَنَا ഞാൻ, ഞാനാകട്ടെ رَبُّكُمْ നിങ്ങളുടെ റബ്ബുമാണ് فَاعْبُدُونِ അതിനാൽ നിങ്ങൾ എന്നെ (മാത്രം) ആരാധിക്കുവിൻ

---

പല കാലത്തും പലേടത്തുമായി മനുഷ്യവർഗത്തെ സത്യത്തിലേക്കും, വിജയമാർഗത്തിലേക്കും പ്രവാചകൻമാർ ക്ഷണിച്ചുകൊണ്ടിരുന്നു. അല്ലാഹുവിന്റെ സന്ദേശങ്ങൾ അവർ പ്രബോധനം ചെയ്തു. എന്നാലവ പരസ്പരം വ്യത്യസ്തങ്ങളായിരുന്നുവോ? അല്ല. അപ്പോൾ പ്രവാചകൻമാരും നിങ്ങളുമെല്ലാം- പൗരസ്ത്യരും, പാശ്ചാത്യരുമെന്നോ, കറുത്തവരും വെളുത്തവരുമെന്നോ, വലിയവരും ചെറിയവരുമെന്നോ, യോഗ്യൻമാരും സാധുക്കളുമെന്നോ, വിവിധ ഭാഷക്കാരും പ്രദേശക്കാരുമെന്നോ മറ്റോ ഉള്ള വ്യത്യാസം കൂടാതെ ഒന്നാണ്. അതെ, നിങ്ങളെല്ലാവരും ഒരേ ഒരു സമുദായമാണ്. (إِنَّ هَٰذِهِ أُمَّتُكُمْ أُمَّةً وَاحِدَةً)

നിങ്ങളുടെ സ്രഷ്ടാവും, പരിപാലകനും, രക്ഷകനും, നിയന്താവും ഒരേ ഒരുവനാണ്. നിങ്ങളെല്ലാം വന്നത് അവനിൽ നിന്നാണ്; പോകുന്നതും അവനിലേക്ക് തന്നെ. നിങ്ങളുടെ ആവശ്യങ്ങൾ നിർവഹിക്കുന്നതും, നിങ്ങൾക്ക് രക്ഷാശിക്ഷകൾ നൽകുന്നതും അവനാണ്. ഒരേ ഒരു മാർഗത്തിലേക്ക് നിങ്ങളെ ക്ഷണിക്കുന്നതും, ആ മാർഗം റസൂലുകൾ മുഖേന നിങ്ങൾക്ക് കാട്ടിത്തരുന്നതും അവൻ തന്നെ. അതെ, ഞാൻ (അല്ലാഹു)

മാത്രമാണ് നിങ്ങളുടെ റബ്ബും! (وَأَنَارَبُّكُمْ)

അപ്പോൾ, നിങ്ങളുടെ ഉന്നം ഒന്നായിരിക്കണം; മാർഗം ഒന്നായിരിക്കണം; വിശ്വാസ മുറകൾ ഒന്നായിരിക്കണം; നിങ്ങൾ വിളിച്ചു പ്രാർഥിക്കുന്നതും, ഭക്തി അർപ്പിക്കുന്നതും, ആരാധിക്കുന്നതുമെല്ലാം ഒരുവനെത്തന്നെയായിരിക്കണം. അതെ, അപ്പോൾ നിങ്ങൾ എനിക്ക് (അല്ലാഹുവിന്) ഇബാദത്ത് ചെയ്യണം! (فَاعْبُدُونِ)

الله اكبر ചിന്തിച്ചു നോക്കുക! വാദം, തെളിവ്, ന്യായം, യുക്തി, ആജ്ഞ, ഉപദേശം, താക്കീത്, സുവിശേഷം എന്നിവയെല്ലാം ഒപ്പം അടങ്ങുന്ന ഒരു വചനം! സ്പഷ്ടമായ വിവരണവും! ശരിക്ക് ചിന്തിച്ചുനോക്കിയാൽ, മനുഷ്യസമുദായത്തിന്റെ നൻമക്ക് അനിവാര്യമായ തൗഹീദിന്റെ എല്ലാ ഇനങ്ങളും, ഈ മൂന്ന് ചെറുവാക്യങ്ങൾ മാത്രം ഉൾക്കൊള്ളുന്ന ഈ ആയത്തിൽ അടങ്ങിയിരിക്കുന്നത് കാണാം. ഒന്നാമത്തെ വാക്യം, സമുദായത്തിന്റെ ഏകത്വത്തെ (تَوْحِيد الامة)യും, രണ്ടാമത്തെത്, രക്ഷാകർതൃത്വത്തിന്റെയും, പരിപാലനത്തിന്റെയും ഏകത്വത്തെ (تَوْحِيدُ الرُبُوبِيَة)യും, മൂന്നാമത്തെത്, ആരാധനയിലും മതത്തിലുമുള്ള ഏകത്വത്തെ (تَوْحِيدُ الالوهِيَة اَوْ تَوْحِيدُ العِبَادَة)യും കാണിക്കുന്നു. ക്വുർആനിന്റെ അമാനുഷിക സാഹിത്യത്തിന്റെ സവിശേഷതയാണിത്! ചിന്തിച്ചുനോക്കുക. അല്ലാഹു പറയുന്നു:

وَتَقَطَّعُوٓا۟ أَمْرَهُم بَيْنَهُمْ ۖ كُلٌّ إِلَيْنَا رَٰجِعُونَ ﴿٩٣﴾

**﴾93﴿ അവരുടെ കാര്യത്തെ അവർ തങ്ങൾക്കിടയിൽ തുണ്ടംതുണ്ടമാക്കിയിരിക്കുകയാണ്;- എല്ലാവരും നമ്മുടെ അടുക്കലേക്ക് തന്നെ മടങ്ങി വരുന്നവരാണ്.**

## വിഭാഗം - 7

فَمَن يَعْمَلْ مِنَ ٱلصَّٰلِحَٰتِ وَهُوَ مُؤْمِنٌ فَلَا كُفْرَانَ لِسَعْيِهِۦ وَإِنَّا لَهُۥ كَٰتِبُونَ ﴿٩٤﴾

**﴾94﴿ എന്നാൽ, ആരെങ്കിലും-അവൻ സത്യവിശ്വാസിയായുംകൊണ്ട്- സൽകർമങ്ങളിൽപെട്ടത് (വല്ലതും) പ്രവർത്തിക്കുന്നതായാൽ, അവന്റെ (ആ) പരിശ്രമത്തോട് നന്ദികേട് കാണിക്കൽ ഉണ്ടാകുന്നതേയല്ല. നിശ്ചയമായും നാം അതിനെ എഴുതി (രേഖപ്പെടുത്തി) വെക്കുന്നവർ തന്നെയാണ്.**

---

﴾93﴿ وَتَقَطَّعُوا അവർ തുണ്ടം തുണ്ടമാക്കി, മുറിച്ചെടുത്തു أَمْرَهُمْ അവരുടെ കാര്യം بَيْنَهُمْ തങ്ങൾക്കിടയിൽ كُلٌّ എല്ലാവരും إِلَيْنَا നമ്മുടെ അടുക്കലേക്ക് رَاجِعُونَ മടങ്ങിവരുന്നവരാണ് ﴾94﴿ فَمَنْ അപ്പോൾ ആർ يَعْمَلْ പ്രവർത്തിക്കുന്നുവോ مِنَ الصَّالِحَاتِ സൽക്കർമങ്ങളിൽപെട്ടത് وَهُوَ അവൻ ആയിക്കൊണ്ട് مُؤْمِنٌ സത്യവിശ്വാസി فَلَا كُفْرَانَ

എന്നാൽ നന്ദികേട് കാണിക്കൽ (ഉണ്ടാവുക) ഇല്ല لِسَعْيِهِۦ അവന്റെ പരിശ്രമത്തിന്, യത്നത്തിന്, وَإِنَّا നിശ്ചയമായും നാം لَهُۥ അതിനെ كَاتِبُونَ എഴുതിവെക്കുന്നവരാണ്.

---

മേൽപറഞ്ഞ യാഥാർഥ്യങ്ങളും കാര്യത്തിന്റെ ഗൗരവവും ചിന്തിക്കാതെ, മനുഷ്യർ സത്യത്തിൽ നിന്ന് വ്യതിചലിച്ചു പല മതക്കാരും, പല കക്ഷികളുമായി മാറി. അവർ സത്യം വെട്ടിമുറിച്ചു പങ്കിട്ടുകളഞ്ഞു. സൂറത്തുൽ മുഅ്മിനൂൻ 53-ൽ പറഞ്ഞത് പോലെ ഓരോ കക്ഷിയും അവനവന്റെ പക്കലുള്ളതാണ് ശരിയെന്ന് സംതൃപ്തി അടയുകയും ചെയ്തു. പക്ഷേ, അവരെല്ലാം അല്ലാഹുവിങ്കലേക്ക് മടങ്ങിച്ചെല്ലാതിരിക്കുകയില്ല. അതിന്റെ ഫലം അപ്പോൾ അനുഭവപ്പെടും. എന്നാൽ സൽക്കർമത്തിന്റെ ഇനത്തിൽപെട്ട ഒന്ന്- അതെത്ര ചെറുതാവട്ടെ- ഒരാൾ പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ, അതിന് അവനോട് നന്ദി കാണിക്കപ്പെടാതിരിക്കുകയില്ല; അതിന് തക്ക പ്രതിഫലം കിട്ടും

പക്ഷേ, ഏത് കാര്യവും സൽക്കർമമായി ഗണിക്കപ്പെടണമെങ്കിൽ അവൻ സത്യവിശ്വാസമുള്ളവനായിരിക്കണം. അത്കൂടാതെ കഴിയുകയില്ല. സത്യവിശ്വാസി ചെയ്യുന്ന ഓരോ ചെറിയ നൻമയും വിട്ടുപോകാതെ രേഖപ്പെടുത്തിവെക്കുന്നതുമാണ്.

وَحَرَٰمٌ عَلَىٰ قَرْيَةٍ أَهْلَكْنَٰهَآ أَنَّهُمْ لَا يَرْجِعُونَ ﴿٩٥﴾

**﴾95﴿ നാം നശിപ്പിച്ചുകളഞ്ഞിട്ടുള്ള ഒരു രാജ്യത്തിനും [ജനതക്കും] അവർ മടങ്ങിവരാതിരിക്കുക എന്നുള്ളത് പാടില്ലാത്ത [നിവൃത്തിയില്ലാത്ത]താകുന്നു.**

حَتَّىٰٓ إِذَا فُتِحَتْ يَأْجُوجُ وَمَأْجُوجُ وَهُم مِّن كُلِّ حَدَبٍ يَنسِلُونَ ﴿٩٦﴾

**﴾96﴿ അങ്ങനെ, യഅ്ജൂജും മഅ്ജൂജും തുറന്നു വിടപ്പെട്ടാൽ അവരാകട്ടെ, എല്ലാ കുന്നുകളിൽക്കൂടിയും ഓടിവരുന്നതുമാണ്;-**

وَٱقْتَرَبَ ٱلْوَعْدُ ٱلْحَقُّ

**﴾97﴿ യഥാർഥമായ (ആ) വാഗ്ദാനസമയം അടുത്തെത്തുകയും (ചെയ്താൽ);-**

فَإِذَا هِىَ شَٰخِصَةٌ أَبْصَٰرُ ٱلَّذِينَ كَفَرُوا۟

**അപ്പോൾ, അവിശ്വസിച്ചവരുടെ നേത്രങ്ങൾ തുറിച്ചു നോക്കിക്കൊണ്ടിരിക്കുന്നതാണ്!-**

يَٰوَيْلَنَا قَدْ كُنَّا فِى غَفْلَةٍ مِّنْ هَٰذَا بَلْ كُنَّا ظَٰلِمِينَ ﴿٩٧﴾

**'ഹാ! ഞങ്ങളുടെ നാശം! ഇതിനെ സംബന്ധിച്ച് ഞങ്ങൾ അശ്രദ്ധയിലായിപ്പോയല്ലോ! അതല്ല- ഞങ്ങൾ അക്രമകാരികളായിരുന്നു!' (എന്ന് അവർ പറഞ്ഞുപോകും.)**

﴾95﴿ وَحَرَامٌ പാടില്ലാത്തതാണ് عَلَىٰ قَرْيَةٍ ഒരു രാജ്യത്തിനും أَهْلَكْنَاهَا നാമതിനെ നശിപ്പിച്ചിരിക്കുന്നു (അങ്ങിനെയുള്ള) أَنَّهُمْ അവർ ആകുകയെന്നുള്ളത് لَا يَرْجِعُونَ അവർ മടങ്ങിവരാതെ (യിരിക്കുക) ﴾96﴿ حَتَّىٰ إِذَا فُتِحَتْ അങ്ങനെ തുറന്നു വിടപ്പെട്ടാൽ, തുറക്കപ്പെട്ടാൽ يَأْجُوجُ وَمَأْجُوجُ യഅ്ജൂജും മഅ്ജൂജും وَهُمْ അവരാകട്ടെ مِنْ كُلِّ حَدَبٍ എല്ലാ കുന്നുകളിൽകൂടിയും يَنْسِلُونَ ഓടിവരുന്നതാണ്, പരക്കംപായുന്നതാണ്. ﴾97﴿ وَاقْتَرَبَ അടുത്തെത്തുകയും (ചെയ്താൽ) الْوَعْدُ الْحَقُّ യഥാർത്ഥ വാഗ്ദാനം فَإِذَا هِيَ അപ്പോഴതാ شَاخِصَةٌ തുറിച്ചുനോക്കുന്നതായിരിക്കും, ഉയർന്നുനിൽക്കുന്നതായിരിക്കും أَبْصَارُ നേത്രങ്ങൾ, ദൃഷ്ടികൾ الَّذِينَ كَفَرُوا അവിശ്വസിച്ചിട്ടുള്ളവരുടെ يَا وَيْلَنَا ഞങ്ങളുടെ നാശമേ قَدْ كُنَّا തീർച്ചയായും ഞങ്ങളായിരുന്നു, ആയിരുന്നുവല്ലോ فِي غَفْلَةٍ അശ്രദ്ധയിൽ مِنْ هَٰذَا ഇതിനെക്കുറിച്ച് بَلْ كُنَّا അതല്ല (അത്രയുമല്ല) ഞങ്ങൾ ആയിരുന്നു ظَالِمِينَ അക്രമകാരികൾ

---

93-ാം വചനത്തിൽ, എല്ലാവരും നമ്മുടെ (അല്ലാഹുവിന്റെ) അടുക്കലേക്ക് മടങ്ങിവരുമെന്ന് പറഞ്ഞുവല്ലോ. അതിനെ ഒന്നുകൂടി ഊന്നിപ്പറയുകയാണ് 95-ാം വചനം ചെയ്യുന്നത്. ഇതിന് മുമ്പ് പല രാജ്യങ്ങളും പല ജനതയും നശിപ്പിക്കപ്പെട്ടിട്ടുണ്ട്. അവരെല്ലാം വിസ്മരിക്കപ്പെട്ടുപോയെന്നോ, അവരുടെ അവിശ്വാസത്തെയും നിഷേധത്തെയുംകുറിച്ചു ചോദ്യം ചെയ്യപ്പെടുകയില്ലെന്നോ വിചാരിക്കേണ്ടതില്ല. അവരാരും തന്നെ അല്ലാഹുവിങ്കലേക്ക് മടങ്ങിവരാതിരിക്കുവാൻ നിവൃത്തിയില്ല. എല്ലാവരും മടങ്ങിവരികയും ചോദ്യം ചെയ്യപ്പെടുകയും ചെയ്യും എന്ന് സാരം. ഈ വചനം ഇങ്ങിനെയും വ്യാഖ്യാനിക്കപ്പെടുന്നു: 'അല്ലാഹു നശിപ്പിക്കുവാൻ പോകുന്ന- ഉദ്ദേശിക്കുന്ന-ഏത് ജനതയാകട്ടെ, അവർക്ക് സൽബുദ്ധി തോന്നി സത്യത്തിലേക്ക് മടങ്ങുകയെന്ന കാര്യം ഉണ്ടാവാത്തതാണ്. അഥവാ, അത്തരത്തിലുള്ളവരെ മാത്രമേ അവൻ നശിപ്പിക്കുകയുള്ളൂ. മൂന്നാമതൊരു വ്യാഖ്യാനവും ഇവിടെയുണ്ട്; 'അല്ലാഹു നശിപ്പിച്ചു കളഞ്ഞിട്ടുള്ള ഏത് ജനതയും എനി ഭൂലോകത്തേക്ക് മടങ്ങിവരികയില്ല എന്ന കാര്യം ഖണ്ഡിതമാണ്' എന്നാണത്. ക്വുർആൻ വ്യാഖ്യാതാക്കൾ ഈ മൂന്ന് വ്യാഖ്യാനങ്ങളിൽ ഓരോന്നും സ്വീകരിച്ചു കാണാം. 'മടങ്ങി വരിക' എന്നതിനെ വ്യാഖ്യാനിക്കുന്നതിൽ നിന്നാണ് ഈ മൂന്നഭിപ്രായവും ഉടലെടുക്കുന്നത്. പരലോകത്തേക്കുള്ള മടക്കം, സത്യത്തിലേക്കുള്ള മടക്കം ഇഹലോകത്തിലേക്കുള്ള മടക്കം, ഇവയിൽ ഏത് മടക്കമാണ് ഉണ്ടാവുകയില്ലെന്ന് പറയുന്നത്? ഇതാണ് അവയുടെ പശ്ചാത്തലം. ഏതായാലും ഉദ്ദേശ്യം വ്യക്തമാണല്ലോ.

മനുഷ്യന്റെ ഭിന്നിപ്പും, ദുരവസ്ഥയും ഒരു അതിർത്തിവരെ മാത്രമേ നിലനിൽക്കുകയുള്ളൂ. അതിതാ, അവസാനിക്കാറായി. 'യഅ്ജൂജ്മഅ്ജൂജ്' *(*)* തുറന്ന് വിടപ്പെടാറായി. അവർ പുറത്ത്വന്നാലാകട്ടെ, ഭൂമിയിൽ എല്ലാ മുക്കിലും, മൂലയിലും അവർ പാഞ്ഞെത്തും; എല്ലാ മാർഗത്തിൽക്കൂടിയും അവർ നുഴഞ്ഞുകടക്കും; നാട്ടിൽ കുഴപ്പവും അരാജകത്വവും പരത്തും. മനുഷ്യരിൽ അവശേഷിച്ചിരിക്കുന്ന ധാർമികബോധവും വിശ്വാസവും നശിപ്പിക്കുകയാണവർ ചെയ്യുക. ലോകാവസാനത്തിന്റെ അടുപ്പത്തെ കാണിക്കുന്ന ഒരു അടയാളമാണ് അവരുടെ പുറപ്പാട്. അങ്ങിനെ, അധികം

---

***(*) യഅ്ജൂജ്മഅ്ജൂജിനെക്കുറിച്ച് സു: അൽകഹ്ഫിലും തുടർന്നുള്ള 2-ാം വ്യാഖ്യാനക്കുറിപ്പിലും പ്രസ്താവിച്ചിട്ടുണ്ട്.***

താമസിയാതെ പെട്ടെന്നൊരിക്കൽ ആ യഥാർത്ഥ സംഭവം- അതെ, ലോകത്തിന്റെ അന്ത്യസമയം- വന്നെത്തുകയും ചെയ്യും. അതോടുകൂടി അവധി അവസാനിക്കുന്നു; യാതൊരു ആശക്കും പഴുതില്ലാതാകുന്നു; നിഷേധവും അവിശ്വാസവുമായി നടക്കുന്നവരും കണ്ണ് തുറക്കുന്നു; അളവില്ലാത്ത കഷ്ടനഷ്ടങ്ങൾക്ക് അവർ വിധേയമാകുന്നു! അപ്പോൾ, തങ്ങൾക്ക് പിഴച്ചുപോയെന്ന് എല്ലാവർക്കും ബോധംവരും! കുറ്റം ഏറ്റുപറഞ്ഞു മുറവിളി കൂട്ടുകയും ചെയ്യും! പക്ഷേ, ഫലമെന്ത്?! അല്ലാഹു നമ്മെ കാക്കട്ടെ! ആമീൻ. അവരോട് പറയപ്പെടുന്നത് താഴെ പറയും പ്രകാരമായിരിക്കും:

إِنَّكُمْ وَمَا تَعْبُدُونَ مِن دُونِ ٱللَّهِ حَصَبُ جَهَنَّمَ أَنتُمْ لَهَا وَٰرِدُونَ ﴿٩٨﴾

**﴾98﴿ (അവിശ്വാസികളേ) നിശ്ചയമായും നിങ്ങളും, അല്ലാഹുവിന് പുറമെ നിങ്ങൾ ആരാധിക്കുന്നവയും (എല്ലാംതന്നെ) നരകത്തിന്റെ ഇന്ധനമായിരിക്കും; നിങ്ങൾ അതിലേക്ക് വന്നുചേരുന്നവരാകുന്നു.'**

لَوْ كَانَ هَٰٓؤُلَآءِ ءَالِهَةً مَّا وَرَدُوهَا ۖ وَكُلٌّ فِيهَا خَٰلِدُونَ ﴿٩٩﴾

**﴾99﴿ ഇക്കൂട്ടർ (യഥാർഥത്തിൽ) ആരാധ്യൻമാരായിരുന്നുവെങ്കിൽ അതിൽ [നരകത്തിൽ] അവർ വന്നു ചേരുകയില്ലായിരുന്നു. എല്ലാവരും അതിൽ നിത്യവാസികളുമായിരിക്കുന്നതാണ്.**

لَهُمْ فِيهَا زَفِيرٌ وَهُمْ فِيهَا لَا يَسْمَعُونَ ﴿١٠٠﴾

**﴾100﴿ അതിൽ അവർക്ക് ദീർഘശ്വാസം [ഏക്കം] ഉണ്ടായിരിക്കും; അതിൽവെച്ചു അവർ കേൾക്കുകയുമില്ല.**

---

﴾98﴿ إِنَّكُمْ നിശ്ചയമായും നിങ്ങൾ وَمَا تَعْبُدُونَ നിങ്ങൾ ആരാധിക്കുന്നവയും مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ حَصَبُ جَهَنَّمَ ജഹന്നമി (നരകത്തി)ന്റെ ഇന്ധനമാണ്, വിറകാണ്, എറിയപ്പെടുന്നതാണ് أَنتُمْ നിങ്ങൾ لَهَا അതിലേക്ക് وَارِدُونَ വന്നുചേരുന്നവരാണ്, വരുന്നവരാണ്. ﴾99﴿ لَوْ كَانَ ആയിരുന്നുവെങ്കിൽ هَٰؤُلَاءِ ഇക്കൂട്ടർ, ഇവർ آلِهَةً ആരാധ്യൻമാർ, ദൈവങ്ങൾ مَا وَرَدُوهَا അവർ അതിൽ വന്നുചേരുന്നതല്ല, അതിൽ വരികയില്ല وَكُلٌّ എല്ലാവരും فِيهَا അതിൽ خَالِدُونَ നിത്യവാസികളാണ്, ശാശ്വതൻമാരാണ് ﴾100﴿ لَهُمْ അവർക്കുണ്ടായിരിക്കും فِيهَا അതിൽ زَفِيرٌ ദീർഘശ്വാസം, ഏക്കംവലി, നെടുവീർപ്പ് وَهُمْ അവർ, فِيهَا അതിൽവെച്ച് لَا يَسْمَعُونَ അവർ കേൾക്കുന്നതല്ല

---

നരകത്തിൽ കത്തിക്കപ്പെടുന്ന വിറക് മനുഷ്യരും കല്ലുമാണെന്ന് (وَقُودُهَا النَّاسُ وَالْحِجَارَةُ – البقرة : ٢٤) എന്ന് സൂറ: അൽബക്വറഃയിൽ അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. വിഗ്രഹങ്ങൾ, പ്രതിമകൾ മുതലായ ആരാധ്യവസ്തുക്കളാണ് കല്ല്

കൊണ്ടുദ്ദേശ്യം. ഇത്മൂലം, ആരാധകൻമാരുടെ ശിക്ഷക്ക് കാഠിന്യം വരുത്തലും, അവർക്ക് പരിഹാസവും സ്വൈരക്കേടും വർധിപ്പിക്കലും ഉണ്ടായിത്തീരുന്നു. എനി, ആരാധിക്കപ്പെട്ടു വന്നിരുന്നത് സദ്വൃത്തരായ മനുഷ്യരോ, മലക്കുകളോ ആണെന്ന് വെക്കുക; അവർ നരകശിക്ഷയിൽ നിന്ന് ഒഴിവാക്കപ്പെടുന്നവരാണെന്ന് പറയേണ്ടതില്ലല്ലോ. അടുത്ത വചനത്തിൽ അതിനെപ്പറ്റി പ്രസ്താവിക്കുന്നുമുണ്ട്. നേരെമറിച്ച് തങ്ങളെ ആരാധിക്കണമെന്ന് മറ്റുള്ളവരോട് ആവശ്യപ്പെട്ടിരുന്ന ആരാധ്യൻമാരാണെന്നിരിക്കട്ടെ: അവർ ആരാധകൻമാരെക്കാളധികം ശിക്ഷാർഹരുമായിരിക്കും. 29-ാം വചനത്തിൽ ഇതും വ്യക്തമായി പറഞ്ഞിരിക്കുന്നുവല്ലോ. നരകത്തിൽവെച്ച് അവർ കേൾക്കുകയില്ല എന്ന് പറഞ്ഞത് അതിലെ ശിക്ഷയുടെ കാഠിന്യത്തെയും ഗൗരവത്തെയുമാണ് കുറിക്കുന്നത്.

إِنَّ ٱلَّذِينَ سَبَقَتْ لَهُم مِّنَّا ٱلْحُسْنَىٰٓ أُو۟لَـٰٓئِكَ عَنْهَا مُبْعَدُونَ ﴿١٠١﴾

**《101》 നിശ്ചയമായും, യാതൊരു കൂട്ടർക്ക് നമ്മുടെ പക്കൽ നിന്ന് സൽവാർത്ത മുൻകഴിഞ്ഞിരിക്കുന്നുവോ ആ കൂട്ടരാകട്ടെ, അവർ അതിൽ [നരകത്തിൽ] നിന്ന് ദൂരത്താക്കപ്പെടുന്നവരാകുന്നു:-**

لَا يَسْمَعُونَ حَسِيسَهَا ۖ وَهُمْ فِى مَا ٱشْتَهَتْ أَنفُسُهُمْ خَـٰلِدُونَ ﴿١٠٢﴾

**《102》 അതിന്റെ ഒച്ചപ്പാട് (പോലും) അവർ കേൾക്കുകയില്ല; അവരാകട്ടെ, തങ്ങളുടെ മനസ്സുകൾ ഇച്ഛിക്കുന്നതെന്തോ അതിൽ നിത്യവാസം കൊള്ളുന്നവരുമാണ്.**

لَا يَحْزُنُهُمُ ٱلْفَزَعُ ٱلْأَكْبَرُ وَتَتَلَقَّىٰهُمُ ٱلْمَلَـٰٓئِكَةُ هَـٰذَا يَوْمُكُمُ ٱلَّذِى كُنتُمْ تُوعَدُونَ ﴿١٠٣﴾

**《103》 (ആ) മഹാവിഭ്രമം അവരെ വ്യസനിപ്പിക്കുകയില്ല; മലക്കുകൾ അവരെ എതിരേൽക്കുകയും ചെയ്യും; 'ഏതൊരു ദിവസത്തെക്കുറിച്ച് നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെട്ടിരുന്നുവോ, ഇതാണ് നിങ്ങളുടെ ആ ദിവസം!' എന്ന് (പറഞ്ഞുംകൊണ്ട്)**

يَوْمَ نَطْوِى ٱلسَّمَآءَ كَطَىِّ ٱلسِّجِلِّ لِلْكُتُبِ ۚ كَمَا بَدَأْنَآ أَوَّلَ خَلْقٍ نُّعِيدُهُۥ ۚ وَعْدًا عَلَيْنَآ ۚ إِنَّا كُنَّا فَـٰعِلِينَ ﴿١٠٤﴾

**《104》 ഗ്രന്ഥങ്ങളുടെ ഏടുകൾ ചുരുട്ടുന്നപ്രകാരം ആകാശത്തെ നാം ചുരുട്ടുന്ന ദിവസം! നാം ആദ്യത്തെ സൃഷ്ടിക്കൽ തുടങ്ങിയത് പോലെത്തന്നെ അതിനെ നാം മടക്കി സൃഷ്ടിക്കുന്നതാണ്; നമ്മുടെ മേലുള്ള [ചുമതലപ്പെട്ട] ഒരു വാഗ്ദത്തമത്രെ! (അതിന് മാറ്റമില്ല). നിശ്ചയമായും നാം (ഇങ്ങിനെയെല്ലാം) പ്രവർത്തിക്കുന്നവരാകുന്നു.**

﴾101﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ سَبَقَتْ لَهُمْ അവർക്ക് മുൻകഴിഞ്ഞിരിക്കുന്നു (അങ്ങിനെയുള്ള) مِنَّا നമ്മുടെ പക്കൽ നിന്ന് الْحُسْنَى സദ്‌വാർത്ത, ഏറ്റവും നല്ലത് أُولَٰئِكَ അക്കൂട്ടർ عَنْهَا അതിൽ നിന്ന് مُبْعَدُونَ ദൂരത്താക്കപ്പെടുന്നവരായിരിക്കും ﴾102﴿ لَا يَسْمَعُونَ അവർ കേൾക്കയില്ല حَسِيسَهَا അതിന്റെ ഒച്ചപ്പാട് وَهُمْ അവർ, അവരാകട്ടെ فِي مَا اشْتَهَتْ ഇച്ഛിച്ചതിൽ, ആശിച്ചതിൽ أَنْفُسُهُمْ അവരുടെ മനസ്സുകൾ خَالِدُونَ നിത്യവാസികളായിരിക്കും ﴾103﴿ لَا يَحْزُنُهُمُ അവരെ വ്യസനിപ്പിക്കുകയില്ല الْفَزَعُ വിഭ്രമം, ഭയം, നടുക്കം الْأَكْبَرُ അതിമഹത്തായ, വളരെ വമ്പിച്ച وَتَتَلَقَّاهُمُ അവരെ എതിരേൽക്കുകയും ചെയ്യും الْمَلَائِكَةُ മലക്കുകൾ هَٰذَا يَوْمُكُمُ ഇതാ, നിങ്ങളുടെ ദിവസം الَّذِي യാതൊരു (ദിവസം) كُنْتُمْ നിങ്ങളായിരുന്നു تُوعَدُونَ നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെട്ടിരുന്നു ﴾104﴿ يَوْمَ نَطْوِي നാം ചുരുട്ടുന്ന ദിവസം السَّمَاءَ ആകാശത്തെ كَطَيِّ السِّجِلِّ ഏടുകളെ, കഷ്ണങ്ങളെ ചുരുട്ടുന്നപോലെ لِلْكُتُبِ ഗ്രന്ഥങ്ങളുടെ كَمَا بَدَأْنَا നാം തുടങ്ങിയത് പ്രകാരം أَوَّلَ خَلْقٍ ആദ്യ സൃഷ്ടിപ്പ്, സൃഷ്ടിപ്പിന്റെ ആദ്യം نُعِيدُهُ നാം അതിനെ മടക്കും, മടക്കി സൃഷ്ടിക്കും وَعْدًا വാഗ്ദത്തം, കരാർ عَلَيْنَا നമ്മുടെ മേലുള്ള, നമുക്ക് ബാധ്യതയുള്ള, ചുമതലപ്പെട്ട إِنَّا كُنَّا നിശ്ചയമായും നാമാകുന്നു فَاعِلِينَ ചെയ്യുന്നവർ, പ്രവർത്തിക്കുന്നവർ

---

الْحُسْنَى എന്ന വാക്കിന്റെ ഉദ്ദേശ്യാർഥമാണ് 'സൽവാർത്ത' എന്ന് കണ്ടത്. 'ഏറ്റവും നല്ലത്' എന്നാണ് വാക്കർഥം. വിജയവും നല്ല പ്രതിഫലവും ലഭിക്കുമെന്ന് അല്ലാഹുവിങ്കൽ നിന്ന് മുമ്പേ ഉണ്ടായിട്ടുള്ള സന്തോഷവാർത്തക്ക് അർഹരായിത്തീർന്ന സജ്ജനങ്ങൾ നരകശിക്ഷയുടെ യാതൊരു അനുഭവവും ഏൽക്കേണ്ടിവരികയില്ല. അവർ എന്തെല്ലാം ഇഛരിക്കുന്നുവോ അതെല്ലാം അവർക്ക് പരിപൂർണമായി ലഭിച്ചുകൊണ്ടിരിക്കുന്ന സ്വർഗത്തിൽ നിത്യസുഖം അനുഭവിക്കുകയാണവർ ചെയ്യുക. മാത്രമല്ല, ഖിയാമത്ത് നാളിൽ മനുഷ്യരെയെല്ലാം എഴുന്നേൽപിച്ച് കൊണ്ടുവരുമ്പോഴുണ്ടാകുന്ന ഏറ്റവും ഭയങ്കരമായ ആ വിഭ്രമവും അവരെ അലട്ടുകയില്ല. 'നിങ്ങൾക്ക് വിജയവും ഉത്തമമായ പ്രതിഫലവും നൽകപ്പെടുമെന്ന് വാഗ്ദാനം ചെയ്യപ്പെട്ട ദിവസം ഇതാ-ഇതാണ്' എന്ന് പറഞ്ഞു അനുമോദിച്ചുകൊണ്ട് മലക്കുകൾ അവരെ എതിരേറ്റു സ്വീകരിക്കുകയും ചെയ്യും. അല്ലാഹു പറയുന്നു:-

وَيَوْمَ يُنْفَخُ فِي الصُّورِ فَفَزِعَ مَنْ فِي السَّمَاوَاتِ وَمَنْ فِي الْأَرْضِ إِلَّا مَنْ شَاءَ اللَّهُ - النمل : ٨٧

(കാഹളത്തിൽ ഊതപ്പെടുന്ന ദിവസം! അപ്പോൾ ആകാശങ്ങളിലുള്ളവരും, ഭൂമിയിലുള്ളവരും വിഭ്രമിച്ചുപോകും- അല്ലാഹു ഉദ്ദേശിച്ചവരൊഴികെ. (സൂറ: നംല്). മേൽപറഞ്ഞ സജ്ജനങ്ങൾ ഈ ഒഴിവാക്കപ്പെട്ടവരിൽ ഉൾപ്പെടുന്നു. അല്ലാഹുവിനെ റബ്ബായി സ്വീകരിച്ചുകൊണ്ട് നേർവഴിക്ക് ചരിക്കുന്നവർക്ക് നൽകുന്ന സന്തോഷവാർത്തകളുടെ കൂട്ടത്തിൽ അല്ലാഹു ഇപ്രകാരം അരുളിച്ചെയ്യുന്നു:

وَلَكُمْ فِيهَا مَا تَشْتَهِي أَنْفُسُكُمْ وَلَكُمْ فِيهَا مَا تَدَّعُونَ - حم السجدة : ٣١

(നിങ്ങളുടെ മനസ്സുകൾ ഇഛരിക്കുന്നതെന്തോ അതെല്ലാം നിങ്ങൾക്കവിടെ- സ്വർഗ

ത്തിൽ- ഉണ്ട്; നിങ്ങൾ എന്താവശ്യപ്പെടുന്നുവോ അതും അവിടെ നിങ്ങൾക്കുണ്ട്. (41:31)

ആ മഹാ വിഭ്രമദിവസം (يوم الفزع الأكبر) ഏതാണെന്ന് 104-ാം വചനം വ്യക്തമാക്കുന്നു. ഒരു എഴുത്തുകാരൻ ഗ്രന്ഥത്തിന്റെ ഏട് ചുരുട്ടിപ്പിടിക്കുന്നത്ര ലളിതമായ നിലയിൽ അല്ലാഹു ആകാശത്തെ- അതിലുള്ള സർവ വസ്തുക്കളുമടക്കം-ചുരുട്ടിപ്പിടിക്കുന്ന ആ മഹാദിനമത്രെ അത്. അതെ, ക്വിയാമത്ത് നാൾ, ആകാശങ്ങളും, കോടാനുകോടി വൻഗോളങ്ങളുമടങ്ങുന്ന ഈ അഖിലാണ്ഡത്തിന്റെ ഇന്നത്തെ നിലയെല്ലാം അന്ന് മാറിപ്പോകുന്നു. ഈ വ്യവസ്ഥ മാറി മറ്റൊരു പുതിയ വ്യവസ്ഥ ഉടലെടുക്കുന്നു. അതെല്ലാം, ആദ്യം ശൂന്യതയിൽനിന്ന് സൃഷ്ടിച്ച സർവശക്തൻ വീണ്ടും അവയെ പുതിയൊരു സൃഷ്ടിയായി മാറ്റുന്നു! ഇതെല്ലാം വെറുതെയങ്ങ് പറയുന്നതല്ല. ഉറപ്പും ഖണ്ഡിതവുമായ തീരുമാനമത്രെ. إِنَّا كُنَّا فَاعِلِينَ (നിശ്ചയമായും നാം ഇങ്ങിനെയെല്ലാം പ്രവർത്തിക്കുന്നവരാണ്.) അതിലൊട്ടും സംശയമില്ല!

وَلَقَدْ كَتَبْنَا فِي ٱلزَّبُورِ مِنۢ بَعْدِ ٱلذِّكْرِ أَنَّ ٱلْأَرْضَ يَرِثُهَا عِبَادِىَ ٱلصَّٰلِحُونَ ﴿١٠٥﴾

**﴾105﴿ തീർച്ചയായും, ഭൂമിയെ, എന്റെ സദ്‌വൃത്തന്മാരായ അടിയാൻമാർ അനന്തരമെടുക്കുന്നതാണെന്ന് (ആ) 'പ്രമാണ'ത്തിനുശേഷം, 'സബൂറിൽ' നാം രേഖപ്പെടുത്തിയിട്ടുണ്ട്.**

إِنَّ فِي هَٰذَا لَبَلَٰغًا لِّقَوْمٍ عَٰبِدِينَ ﴿١٠٦﴾

**﴾106﴿ നിശ്ചയമായും, ഇതിൽ [ഇപ്പറഞ്ഞതിൽ] ആരാധന ചെയ്യുന്ന ജനങ്ങൾക്ക് സന്ദേശമുണ്ട്.**

وَمَآ أَرْسَلْنَٰكَ إِلَّا رَحْمَةً لِّلْعَٰلَمِينَ ﴿١٠٧﴾

**﴾107﴿ (നബിയേ), ലോകത്തുള്ളവർക്ക് (മുഴുവൻ) കാരുണ്യമായിട്ടല്ലാതെ നിന്നെ നാം അയച്ചിട്ടില്ല.**

---

﴾105﴿ وَلَقَدْ كَتَبْنَا തീർച്ചയായും നാം രേഖപ്പെടുത്തിയിരിക്കുന്നു, എഴുതിയിരിക്കുന്നു. فِي الزَّبُورِ സബൂറിൽ مِنۢ بَعْدِ الذِّكْرِ പ്രമാണത്തിന് ശേഷം أَنَّ الأَرْضَ നിശ്ചയമായും ഭൂമി (ആണെന്ന്) يَرِثُهَا അതിനെ അനന്തരമെടുക്കും (എന്ന്) عِبَادِيَ എന്റെ അടിയാൻമാർ الصَّالِحُونَ സദ്‌വൃത്തരായ, നല്ലവരായ ﴾106﴿ إِنَّ فِي هَٰذَا നിശ്ചയമായും ഇതിലുണ്ട് لَبَلَاغًا സന്ദേശം لِقَوْمٍ ജനങ്ങൾക്ക് عَابِدِينَ ആരാധന ചെയ്യുന്ന, ആരാധനക്കാരായ ﴾107﴿ وَمَا أَرْسَلْنَاكَ നിന്നെ നാം അയച്ചിട്ടില്ല إِلَّا رَحْمَةً കാരുണ്യമായിട്ടല്ലാതെ لِلْعَالَمِينَ ലോകർക്ക്, ലോകത്തുള്ളവർക്ക്

---

ഇവയിൽ ഒന്നാമത്തെ വചനത്തിലെ ചില വാക്കുകളെ സംബന്ധിച്ച് അൽപം വിവ

രിക്കേണ്ടതുണ്ട്. എന്നാൽ മാത്രമേ അതിന്റെ ഉദ്ദേശ്യം മനസ്സിലാക്കുവാൻ നിവൃത്തിയുള്ളൂ. 'പ്രമാണം' എന്നർഥം കൽപിച്ചിട്ടുള്ള **ذكر** (ദിക്ർ) എന്ന പദത്തിന് 'സ്മരണ, ഉപദേശം, ഉൽബോധനം, പ്രസ്താവന' എന്നൊക്കെ അർഥം വരാവുന്നതാണ് ഖുർആനെയും മറ്റുവേദഗ്രന്ഥങ്ങളെയും ഉദ്ദേശിച്ച് ഈ പദം ഉപയോഗിക്കാറുണ്ട്. ഇവിടെ അത്കൊണ്ട് ഉദ്ദേശ്യം അല്ലാഹുവിന്റെ ജ്ഞാനരേഖയാണെന്നാണ് മുൻഗാമികളും പിൻഗാമികളുമായ പല മുഫസ്സിറുകളും പറയുന്നത്. ആ രേഖയാണ് **أُمّ الكِتَاب** (മൂലഗ്രന്ഥം) എന്നും, **اللوح المحفوظ** (സൂക്ഷിക്കപ്പെട്ട ഫലകം) എന്നുമുള്ള പേരുകളിൽ അറിയപ്പെടുന്നത്. മൂസാ നബി (അ)ക്ക് ഇറക്കപ്പെട്ട തൗറാത്താണ് ഇവിടെ ഉദ്ദേശ്യമെന്നും ചില മുഫസ്സിറുകൾ പറയുന്നുണ്ട്. 'ഗ്രന്ഥം, ഏട്' എന്നീ അർഥങ്ങൾക്ക് വരുന്ന ഒരു പദമാണ് **زبور**(സബൂർ). ദാവൂദ് നബി(അ)യുടെ വേദഗ്രന്ഥത്തിനുള്ള പ്രത്യേക പേരായും 'സബൂർ' എന്ന് പറയപ്പെടും. ഇവിടെ അതുകൊണ്ടുദ്ദേശ്യം പൊതുവിലുള്ള ഏടുകൾ-അഥവാ ദൈവിക ഗ്രന്ഥങ്ങൾ- ആകുന്നുവെന്നാണ് അധിക വ്യാഖ്യാതാക്കളും പറയുന്നത്. ചിലർ, ദാവൂദ് നബി(അ)യുടെ ഏടാണെന്നും പറയുന്നു. അപ്പോൾ **ولقد كتبنا في الزبور من بعد الذكر** എന്ന വാക്യത്തിന് ഒന്നാമത്തെ അഭിപ്രായം അനുസരിച്ച് അല്ലാഹുവിന്റെ ജ്ഞാനമാകുന്ന മൂലപ്രമാണത്തിൽ രേഖപ്പെടുത്തിയതിന് പുറമെ, പ്രവാചകൻമാരുടെ വേദഗ്രന്ഥങ്ങളിലും രേഖപ്പെടുത്തിയിട്ടുണ്ട് എന്ന് സാരമാകുന്നു. രണ്ടാമത്തെ അഭിപ്രായ പ്രകാരം, മൂസാ നബി(അ)യുടെ തൗറാത്തിൽ രേഖപ്പെടുത്തിയതിന് പുറമെ ദാവൂദ് നബി(അ)യുടെ സബൂറിലും രേഖപ്പെടുത്തിയിട്ടുണ്ട് എന്നും സാരം.

ഇനി, **الأَرْض** (ഭൂമി) എന്ന പദംകൊണ്ടുദ്ദേശ്യം, നമ്മുടെ ഈ ഭൂമി തന്നെയാണെന്നാണ് അധികപക്ഷത്തിന്റെയും അഭിപ്രായം.വാക്കിന്റെ പ്രത്യക്ഷാർഥവും അത് തന്നെ. സ്വർഗഭൂമിയാണ് ഉദ്ദേശ്യമെന്നും, ശാം ഭൂമി (**ارض الشام**) ആണെന്നും പറയപ്പെട്ടിട്ടുണ്ട്. ഇതിനെല്ലാം ഓരോവിധ തെളിവുകളും ഉദ്ധരിക്കപ്പെടുന്നു. **ارض**എന്ന വാക്കും അനന്തരമെടുക്കുക **يرث** എന്ന വാക്കും സന്ദർഭോചിതം പല ഉദ്ദേശ്യങ്ങളിലായി ക്വുർആനിൽ ഉപയോഗിച്ചിട്ടുള്ളതാണ് ഈ അഭിപ്രായങ്ങൾക്ക് കാരണം. എന്നാൽ താഴെ പറയുന്നതിൽ നിന്ന് മേൽകണ്ട ഭിന്നാർഥങ്ങളിൽ ഏത് സ്വീകരിച്ചാലും, അത് വാസ്തവ വിരുദ്ധമായി അനുഭവപ്പെടുകയില്ല എന്നത് പ്രസ്താവ്യമാകുന്നു. ഇത് ക്വുർആന്റെ അർഥവിശാലതക്കും, സവിശേഷതക്കും ഒരു ഉദാഹരണമായിട്ടാണിരിക്കുന്നത്.

**الصالحون** (സദ്വൃത്തൻമാർ) ആരാണ്? തൊട്ട 106-ാം വചനത്തിൽ നിന്ന് തന്നെ മനസ്സിലാക്കാവുന്നത് പോലെ, അല്ലാഹുവോട് ഭയഭക്തിയുള്ള എല്ലാ ജനതയും പൊതുവിൽ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നുവെന്നും, നബി തിരുമേനിﷺയും സത്യവിശ്വാസികളുമാണ് ഉദ്ദേശ്യമെന്നും, ഇങ്ങിനെ രണ്ടഭിപ്രായങ്ങളുണ്ട്. മൂന്നാമതൊരഭിപ്രായമുള്ളത്, കാലാനുസൃതമായ നിലയിൽ ഭൂമിയുടെ ഭരണം കൊണ്ട് നടത്തുവാൻ പ്രാപ്തിയും, പക്വതയുമുള്ളവരാരോ അവരാണ് എന്നത്രെ. ഈ പദത്തിന് 'നല്ലവർ' എന്നും, 'പറ്റിയർ' അഥവാ 'യോജിച്ചവർ' എന്നും അർഥം വരാവുന്നതാണ്.

എനി, നമുക്ക് മേലുദ്ധരിച്ച അർഥവ്യത്യാസങ്ങളുടെ അടിസ്ഥാനത്തിൽ, 105-ാം വചനത്തിന്റെ താൽപര്യമെന്താണെന്ന് പരിശോധിക്കാം. സജ്ജനങ്ങളായ സത്യവിശ്വാസികൾക്ക് പരലോകത്ത് സ്വർഗമുണ്ടെന്ന കാര്യത്തിൽ സംശയമില്ല. അത്പോലെ ഈ ഭൂമിയിലെ നേതൃത്വവും, പ്രാതിനിധ്യവും അവർക്ക് തന്നെയാണെന്ന് നമ്മെ അറിയിക്കുകയാണ് ഈ വചനത്തിന്റെ താൽപര്യം. ഇതിനെക്കുറിച്ച് സൂറത്തുന്നൂറിലും, സൂറത്തുൽ മുഅ്മിനിലും അല്ലാഹു പറയുന്നത് നോക്കുക:

١) وَعَدَ اللَّهُ الَّذِينَ آمَنُوا مِنكُمْ وَعَمِلُوا الصَّالِحَاتِ لَيَسْتَخْلِفَنَّهُمْ فِي الْأَرْضِ كَمَا اسْتَخْلَفَ الَّذِينَ مِن قَبْلِهِمْ وَلَيُمَكِّنَنَّ لَهُمْ دِينَهُمُ الَّذِي ارْتَضَىٰ لَهُمْ وَلَيُبَدِّلَنَّهُم مِّن بَعْدِ خَوْفِهِمْ أَمْنًا..... النور:٥٥

٢) إِنَّا لَنَنصُرُ رُسُلَنَا وَالَّذِينَ آمَنُوا فِي الْحَيَاةِ الدُّنْيَا وَيَوْمَ يَقُومُ الْأَشْهَادُ - المؤمن : ٥١

സാരം: 1. നിങ്ങളിൽ നിന്ന് വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്യുന്നവരോട്: അവരുടെ മുമ്പുള്ളവർക്ക് പ്രാതിനിധ്യം *(*)* നൽകിയത് പോലെ, നിശ്ചയമായും ഭൂമിയിൽ അവർക്ക് പ്രാതിനിധ്യം നൽകുന്നതാണെന്നും, അവർക്ക് തൃപ്തിപ്പെട്ടുകൊടുത്തിട്ടുള്ളതായ അവരുടെ മതത്തിന് സ്വാധീനം നൽകുന്നതാണെന്നും, അവർക്ക് ഭയത്തിന് ശേഷം നിർഭയത്തെ പകരം നൽകുന്നതാണെന്നും അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു. (24:55) 2. ഇഹലോകജീവിതത്തിൽവെച്ചും, സാക്ഷികൾ നിൽക്കുന്ന ദിവസവും (അന്ത്യനാളിലും) നമ്മുടെ റസൂലുകളെയും, വിശ്വസിച്ചവരെയും നാം സഹായിക്കുന്നതാണ്. (40:51)

സ്വർഗഭൂമി സജ്ജനങ്ങൾക്ക് അവകാശപ്പെട്ടതാണെന്നുള്ളത് അല്ലാഹുവിന്റെ മുമ്പേയുള്ള തീരുമാനമാണ്. സ്വർഗസ്ഥരായ ആളുകൾ സ്വർഗത്തിൽ പ്രവേശിച്ചശേഷം ഇപ്രകാരം പറയുന്നതായി സൂ: സുമറിൽ അല്ലാഹു പറയുന്നു: 'നമ്മോട് വാഗ്ദാനം സത്യമാക്കി (നിറവേറ്റി) ത്തന്ന അല്ലാഹുവിനത്രെ, സർവ്വസ്തുതിയും! സ്വർഗത്തിൽനിന്നും നാം ഉദ്ദേശിക്കുന്നിടത്ത് നമുക്ക് നിവസിക്കാവുന്ന വിധത്തിൽ (ഈ സ്വർഗ) ഭൂമിയെ അവൻ നമുക്ക് അനന്തരമാക്കിത്തരുകയും ചെയ്തിരിക്കുന്നു.' وَقَالُوا الْحَمْدُ لِلَّهِ الَّذِي صَدَقَنَا وَعْدَهُ وَأَوْرَثَنَا الْأَرْضَ نَتَبَوَّأُ مِنَ الْجَنَّةِ حَيْثُ نَشَاءُ..... الزمر : ٧٤ സ്വർഗഭൂമി സജ്ജനങ്ങൾക്കു മാത്രം സൃഷ്ടിക്കപ്പെട്ടതാകുന്നു. ഈ ഭൗതിക ഭൂമിയാകട്ടെ, സജ്ജനങ്ങളും ദുർജ്ജനങ്ങളും അധീനപ്പെടുത്തുന്നത് നാം കാണുന്നു, 98-100 വചനങ്ങൾ ദുർജ്ജനങ്ങൾക്കുള്ള നരകശിക്ഷയും, 101 മുതൽക്കുള്ള വചനങ്ങൾ സജ്ജനങ്ങൾക്കുള്ള സ്വർഗീയഭാഗ്യവും വിവരിക്കുന്നു. അതിനെത്തുടർന്നാണ് ഈ വചനം സ്ഥിതി ചെയ്യുന്നത്. ഈ വസ്തുതകൾ ഈ വ്യാഖ്യാനത്തിന് ഉപോൽബലകമായ തെളിവുകളാകുന്നു. 106-ാം വചനം ഈ രണ്ട് വ്യാഖ്യാനത്തോടും യോജിക്കുന്നത് തന്നെ. സൂറത്തുൽ അഅ്റാഫിൽ അല്ലാഹു പറയുന്നു: 'ഭൂമി അല്ലാഹുവിന്റെതാണ്. അതിനെ അവന്റെ അടിയാന്മാരിൽ അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ അനന്തരമാക്കിക്കൊടുക്കുന്നു. ശുഭപര്യവസാനം (അന്ത്യവിജയം) ഭയഭക്തൻമാർക്കാണ്.'
إنّ الأرْض لِلّهِ يُورِثُها مَنْ يَشاءُ مِنْ عِبادِهِ والْعاقِبَةُ لِلْمُتَّقِينَ – الأعراف : ١٢٨

മേൽപറഞ്ഞ വ്യാഖ്യാനങ്ങളിൽ ഏത് സ്വീകരിച്ചാലും അവ തമ്മിൽ പരസ്പര വൈരുധ്യമില്ല. സ്വർഗഭൂമി സജ്ജനങ്ങൾക്ക് വേണ്ടി തയ്യാറാക്കപ്പെട്ടതാണ് (أُعِدَّتْ لِلْمُتَّقِينَ) അതിൽ മറ്റാർക്കും പ്രവേശനവുമില്ല. സൂറ:ന്നൂറിലെ ആയത്തിൽ, ഭൂമിയിലെ പ്രാതിനിധ്യം നൽകുമെന്ന വാഗ്ദാനത്തെത്തുടർന്നു പ്രസ്താവിച്ചിട്ടുള്ള ഉപാധികൾ മുസ്‌ലിം സമുദായത്തിൽ നിലനിന്നു വരുന്നപക്ഷം, അവർ തന്നെയായിരിക്കും-ഒരു കാലത്തുണ്ടായിരുന്നത് പോലെ-ഭൂമിയിലെ സ്വാധീനശക്തിയുള്ള കക്ഷിയായിരിക്കുക. അവരുടെ

***(*) പ്രാതിനിധ്യം കൊണ്ടുദ്ദേശ്യം അല്ലാഹുവിന്റെ അധികാരത്തിലുള്ള പ്രാതിനിധ്യമല്ല. സ്വാധീനത്തിൽ ഒരു ജനതക്ക്ശേഷം മറ്റൊരു ജനത മാറിവന്നുകൊണ്ടിരിക്കുക എന്ന പിൻഗാമിത്വമാകുന്നു. കൂടുതൽ വിവരം അൽബകറഃ 30 ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട്. മുഹമ്മദ് അമാനി***

വില- വീര്യം അവർ നിലനിറുത്താത്ത കാലത്തോളം, ഭൂമിയെ ഭരിക്കുവാൻ പ്രാപ്തിയും ശക്തിയുമുള്ളവരാരോ അവരിലേക്ക് ഭരണനേതൃത്വം നീങ്ങുകയും ചെയ്യും. അതവർ എന്ന് വീണ്ടെടുക്കുന്നുവോ അന്ന് വീണ്ടും സ്വാധീനം അവർക്ക് ലഭിക്കുകയും ചെയ്യും. ഭരണ നേതൃത്വം ലഭിക്കലും, നഷ്ടപ്പെടലും ഒരു ദിവസംകൊണ്ട് ക്ഷിപ്രസാധ്യമാകുന്നതല്ല. അതിനുള്ള ഉപാധികൾ കൂടുകയും കുറയുകയും ചെയ്യുന്നതനുസരിച്ച് അതതിന്റെ ഫലങ്ങൾ അനുഭവപ്പെട്ടുകൊണ്ടിരിക്കും. 'അല്ലാഹുവിന്റെ നിയമ നടപടിക്ക് നീ യാതൊരു മാറ്റവും കാണുന്നതേയല്ല' (وَلَن تَجِدَ لِسُنَّةِ اللَّهِ تَبْدِيلاً)

സൂറത്തുന്നൂറിലെ വാഗ്ദാനത്തെത്തുടർന്ന് പറയുന്ന ഉപാധികൾ ഇവയാണ്:-

يَعْبُدُونَنِي لَا يُشْرِكُونَ بِي شَيْئًا وَمَنْ كَفَرَ بَعْدَ ذَلِكَ فَأُولَئِكَ هُمُ الْفَاسِقُونَ ۝ وَأَقِيمُوا الصَّلَاةَ وَآتُوا الزَّكَاةَ وَأَطِيعُوا الرَّسُولَ لَعَلَّكُمْ تُرْحَمُونَ -النور:٥٥,٥٦

(അവർ എന്നോട് യാതൊന്നിനെയും പങ്കുചേർക്കാതെ എന്നെ ആരാധിച്ചുവരുന്നു. അതിന് (പ്രാതിനിധ്യം നൽകിയതിന്) ശേഷം ആരെങ്കിലും നന്ദികേട് കാണിച്ചുവെങ്കിൽ, അവർതന്നെയാണ് തോന്ന്യാസികൾ. നിങ്ങൾ നമസ്കാരം നിലനിറുത്തുകയും, സകാത്ത് കൊടുക്കുകയും, റസൂലിനെ അനുസരിക്കുകയും ചെയ്യുവിൻ- നിങ്ങൾക്ക് കരുണ ചെയ്യപ്പെട്ടേക്കുന്നതാണ്.) ഇതിൽനിന്ന് കാര്യം വ്യക്തമാണല്ലോ. ഏതോ ചില വ്യക്തികൾ മാത്രം നന്നായതുകൊണ്ട് ആ വ്യക്തികൾ ഉൾക്കൊള്ളുന്ന സമുദായത്തിന് ഭൂമിയിലെ സ്വാധീനശക്തി കൈവരുകയില്ല. സമുദായത്തിന്റെ പൊതുനില ആയത്തിൽ കാണിച്ച പ്രകാരം നന്നായിരിക്കുമ്പോഴാണ് അല്ലാഹുവിന്റെ വാഗ്ദാനം ലഭിക്കുവാൻ സമുദായത്തിന് അർഹതയുണ്ടാകുന്നത്. അതേസമയത്ത്, ഈ വചനത്തിലെ ഓരോ ഇനവും മുമ്പിൽ വെച്ചുകൊണ്ട് ഇന്നത്തെ മുസ്‌ലിം സമുദായത്തിന്റെ പൊതുനിലയൊന്ന് പരിശോധിച്ചുനോക്കുക! ഹാ! വ്യസനകരം!

അല്ലാഹുവിന്റെ അടുക്കൽ സൂക്ഷിക്കപ്പെട്ടിട്ടുള്ള ആ മൂലരേഖ (اللوح المحفوظ) യിൽ രേഖപ്പെടുത്തിയ ഈ വാഗ്ദാനത്തെക്കുറിച്ച് വിശുദ്ധ ഖുർആനിൽ മേൽകണ്ടത് പോലെയുള്ള പല വചനങ്ങളും കാണാം. അത് ലോകാവസാനംവരെ എല്ലാവർക്കും കാണത്തക്കവണ്ണം അവശേഷിക്കുകയും ചെയ്യും. എന്നാൽ, അനേകം മാറ്റത്തിരുത്തങ്ങൾക്ക് വിധേയമായിത്തീർന്ന തൗറാത്ത്, ഇൻജീൽ, സബൂർ എന്നീ മുൻ വേദഗ്രന്ഥങ്ങളിലും ഈ വാഗ്ദാനത്തിന്റെ സാക്ഷ്യങ്ങൾ ഇന്നും അവശേഷിക്കുന്നുണ്ട്. ഉദാഹരണമായി:-

സബൂറിൽ ഇങ്ങിനെ കാണാം: 'യഹോവാ (ദൈവ) ഭക്തനായ പുരുഷൻ ആർ? അവൻ തിരഞ്ഞെടുക്കേണ്ട വഴി താൻ അവന് കാണിച്ചുകൊടുക്കും. അവൻ സുഖത്തോടെ വസിക്കും. അവന്റെ സന്തതി ദേശത്തെ അവകാശമാക്കും. യഹോവായുടെ സഖിത്വം തന്റെ ഭക്തന്മാർക്കുണ്ടാകും.... (സങ്കീർത്തനങ്ങൾ:25 ൽ 12-14). 'ദുഷ്പ്രവൃത്തിക്കാർ ഛേദിക്കപ്പെടും. യഹോവയെ പ്രത്യാശിക്കുന്നവരോ ഭൂമിയെ കൈവശമാക്കും.' (സങ്കീ: 37ൽ 9). തൗറാത്തിൽ മൂസാ (അ) ദൈവത്തോട് പറയുന്നതായി ഇങ്ങിനെ കാണാം: 'നിന്റെ ദാസന്മാരായ അബ്രഹാമിനെയും, യിസാഹാഖിനെയും, ഇസ്രാഈലിനെയും ഓർക്കേണമേ! ഞാൻ നിങ്ങളുടെ സന്തതിയെ ആകാശത്തിലെ നക്ഷത്രങ്ങളെപ്പോലെ വർധിപ്പിക്കുകയും, ഞാൻ അരുളിച്ചെയ്ത ഈ ദേശം ഒക്കെയും നിങ്ങളുടെ സന്തതിക്ക് കൊടുക്കുകയും അവർ അതിനെ എന്നെന്നേക്കും അവകാശമായി പ്രാപിക്കുകയും ചെയ്യുമെന്ന് നീ നിന്നെക്കൊണ്ടുതന്നെ അവരോട് സത്യം

ചെയ്തുവല്ലോ.'(പുറപ്പാട്: 32 ൽ 13.) ഇൻജീലിൽ ഇങ്ങിനെ പറയുന്നു: 'ആത്മാവിൽ ദരിദ്രരായവർ *(*)* ഭാഗ്യവാന്മാർ. സ്വർഗരാജ്യം അവർക്കുള്ളത്..... സൗമ്യതയുള്ളവർ ഭാഗ്യവാൻമാർ. അവർ ഭൂമി അവകാശമാക്കും' (മത്തായി: 5 ൽ 3-5)

മുസ്‌ലിംകളേ! സത്യവിശ്വാസമുള്ളവരേ! ചിന്തിച്ചുനോക്കുക. അല്ലാഹു, അവന്റെ വാഗ്ദത്തം എപ്പോഴും പാലിച്ചിട്ടുണ്ടെന്ന് നമുക്ക് കാണാം. ഈ സൂറത്തിൽ തന്നെ പറയപ്പെട്ട പ്രവാചകൻമാരുടെ ചരിത്രം ഓർത്തുനോക്കുക. ഓരോ പ്രവാചകനും ഏതേത് ഭാഗത്തേക്കുള്ള റസൂലായിരുന്നുവോ ആ നാട്ടിൽ അവർക്കും, അവരുടെ അനുയായികൾക്കും സ്വാധീനവും പ്രതാപവും ലഭിച്ചു. പിന്നീട്, അവരുടെ ശേഷം അവരുടെ സമുദായങ്ങൾ അച്ചടക്കത്തോടും, ദൈവബോധത്തോടും കൂടി ജീവിച്ച കാലം എത്രയായിരുന്നുവോ അക്കാലമത്രയും, ആ അവസ്ഥ നിലനിൽക്കുകയും ചെയ്തു. എന്ന് മുതൽ അവർ തങ്ങളുടെ പ്രവാചകൻമാരുടെ ശിക്ഷണവലയത്തിൽനിന്ന് വിട്ടുപോകുവാൻ തുടങ്ങിയോ അതോടെ, അവ അന്യാധീനപ്പെടുവാനും തുടങ്ങി. ഇബ്‌റാഹീം നബി (അ)യുടെയും, മൂസാ നബിയുടെയും, ദാവൂദ് നബിയുടെയും, സുലൈമാൻ നബിയുടെയും, ഈസാ നബിയുടെയും, എന്ന് വേണ്ട അറിയപ്പെടുന്ന എല്ലാ നബിമാരുടെയും (അല്ലാഹുവിൽനിന്നും അവർക്കെല്ലാം സമാധാനവും ശാന്തിയും ഉണ്ടായിരിക്കട്ടെ!) സമുദായങ്ങളുടെ നില അതായിരുന്നു. രാജാക്കളും പ്രവാചകൻമാരും കൂടിയായിരുന്ന സുലൈമാൻ നബി(അ)യുടെയും, പിതാവിന്റെയും സമുദായങ്ങൾ പോലും ഈ വിഷയത്തിൽ വ്യത്യസ്തരായിരുന്നില്ല. ഇസ്‌റാഈല്യരുടെ ചരിത്രങ്ങൾ മറിച്ചുനോക്കുകയാണെങ്കിൽ, ഈ സ്ഥിതിമാറ്റത്തിന് എത്രയോ ഉദാഹരണങ്ങളുണ്ട്.

വേണ്ടാ, ദൂരെയൊന്നും പോകേണ്ടാ: നമ്മുടെ ചരിത്രം തന്നെ ഒന്ന് ഓർത്തുനോക്കുക. ഓരോ സംഭവവും യാതൊരു കറയും കൂടാതെ തെളിഞ്ഞുകാണപ്പെടുന്ന ഒരു ചരിത്രമാണല്ലോ നമ്മുടേത്. ഹിജ്‌റഃ മുതൽ 10 കൊല്ലം കൊണ്ട്, ഏറെക്കുറെ 1800 നാഴിക തെക്കുവടക്കും, 1200 നാഴിക കിഴക്കുപടിഞ്ഞാറും നീണ്ടുകിടക്കുന്ന അറേബ്യാ ഉപഭൂഖണ്ഡം *(**)* മുഴുവനും മുസ്‌ലിംകൾക്ക് അധീനമായി. റോമാ സാമ്രാജ്യവും, പേർഷ്യൻ സാമ്രാജ്യവും തങ്ങളുടെ ഭാവിയെപ്പറ്റി ചിന്തിച്ചുകൊണ്ടിരിക്കുകയായിരുന്നു. നബി തിരുമേനിﷺ ഇഹലോകവാസം വെടിഞ്ഞതോടെ, അറേബ്യ ഏതാണ്ട് മുഴുവൻ ഭാഗത്തും ഒരേ സമയത്തുണ്ടായ കുഴപ്പം-അതെ, അറേബ്യൻ ഗോത്രങ്ങൾ *(***)* മിക്കവാറും മതഭ്രഷ്ടരായിപ്പോയതുകൊണ്ട് നേരിട്ട വമ്പിച്ച കുഴപ്പം- അവസാനിക്കുവാൻ കുറേ മാസങ്ങൾ തന്നെ വേണ്ടിവന്നു. എന്നിട്ടും അബൂബക്ർ (റ) മരണമടയും മുമ്പായി ഇറാകും ശാമും മുസ്‌ലിംകളുടെ അധീനത്തിൽ വന്നു. വെറും 2 1/4 വർഷമായിരുന്നു, ആ മഹാന്റെ ഖിലാഫത്ത്കാലം. രണ്ട് വമ്പിച്ച മഹാശക്തികളോടും-ഏറെക്കുറെ അവരുടെ പട്ടാളത്തിന്റെ ഒന്നോ രണ്ടോ ശതമാനം മാത്രം വരുന്ന-മുസ്‌ലിംകൾ പൊരുതിക്കൊണ്ടിരിക്കുമ്പോൾ, അദ്ദേഹം തന്റെ മരണശയ്യയിൽ കിടന്നുകൊണ്ട് അടുത്ത പിൻഗാമിയായ ഉമറിന് (റ) നൽകിയ ഉപദേശങ്ങളിലെ ചില വാക്യങ്ങൾ ഇതായിരുന്നു:-

'ഉമറേ! അല്ലാഹുവിനോട് രാത്രി ചെയ്യേണ്ടുന്ന ചില കടമകളുണ്ട്: അവ പകൽ ചെയ്താൽ പോരാ. പകൽ ചെയ്യേണ്ടത് രാത്രിയും ചെയ്താൽ മതിയാവുകയില്ല. ഉമറേ! ക്വിയാമത്തു നാളിൽ കർമങ്ങളുടെ തൂക്കങ്ങൾ വർധിപ്പിക്കുന്നത് സത്യത്തെ പിൻപറ്റു

---

***(*)* ആത്മാവിൽ ദരിദ്രരായവർ = Poor in Spirit.**

***(**)* പടം 8, 10, 11 നോക്കുക. *(***)* പടം 11 ൽ നോക്കുക.**

ക മൂലമാണ് സാധ്യമാവുക എന്നോർക്കണം. സന്തോഷത്തെയും, കാഠിന്യത്തെയും കുറിച്ചുള്ള (ക്വുർആൻ) ആയത്തുകൾ, ഇടകലർന്നുകൊണ്ടാണ് അവതരിച്ചിട്ടുള്ളതെന്ന് നിനക്ക് അറിഞ്ഞുകൂടേ? സത്യവിശ്വാസികൾ എപ്പോഴും ആവേശത്തിലും, ഭയപ്പാടിലും ആയിരിക്കുവാൻ വേണ്ടിയാണത്. ഉമറേ! അല്ലാഹു നരകക്കാരെപ്പറ്റി പ്രസ്താവിക്കുമ്പോൾ അവരുടെ ദുഷ്പ്രവൃത്തികളെ എടുത്തു പറയാറുള്ളത് കാണുന്നില്ലേ! അത് കാണുമ്പോൾ, അവരുടെ കൂട്ടത്തിൽ ഞാൻ ഉൾപ്പെടരുതെന്ന് നീ ആശിക്കണം. സ്വർഗക്കാരെപ്പറ്റി പറയുമ്പോൾ, അവരുടെ സൽപ്രവൃത്തികളെയും എടുത്തുപറയുന്നത് കാണാം. അത് കാണുമ്പോൾ, ഹാ! അവരുടെ കർമങ്ങളും, എന്റെ കർമങ്ങളുമായി എത്ര അകലമുണ്ട്?! എന്നും നീ പറയണം.....'(അദ്ദേഹത്തിന്റെ ഈ മഹത്തായ ഉപദേശം നമുക്ക് പാഠമായിരിക്കട്ടെ. ആമീൻ.)

അബൂബക്ര്‍ (റ) ചരമം പ്രാപിച്ചു. ഉമർ (റ) രംഗത്തുവന്നു. പത്ത് കൊല്ലം അദ്ദേഹം മുസ്‌ലിംകളുടെ ഭരണകർത്താവായി. അപ്പോഴേക്കും പേർഷ്യാരാജ്യം മുഴുവനും, റോമായുടെ അധികഭാഗങ്ങളും മുസ്‌ലിംകൾക്കധീനമായി. ഇറാനും, ഖുറാസാനും, ഈജിപ്തും, ശാമും, ഇറാക്വുമെല്ലാം മുസ്‌ലിം രാജ്യത്തിൽ ലയിച്ചു. ഖുലഫാഉർറാശിദിന്റെ 30 കൊല്ലക്കാലംകൊണ്ട് വിസ്തീർണത്തിലോ, ജനസംഖ്യയിലോ അതിനോട് കിടപിടിക്കുവാൻ ലോകത്ത് മറ്റൊരു രാഷ്ട്രവും, ജനതയും ഇല്ലാതായി. അതിന്റെ നേരെ വിരൽ ചൂണ്ടുവാൻ അമുസ്‌ലിം രാഷ്ട്രങ്ങൾ പേടിച്ചു. തുർക്കിസ്ഥാൻ വരെ കിഴക്കോട്ടും, തുനീസാ (**تونس**) വരെ പടിഞ്ഞാട്ടും അർമേനിയാവരെ വടക്കോട്ടും, ഇസ്‌ലാമിന്റെ പതാക പാറിക്കളിച്ചിരുന്നു. തുടർന്നുകൊണ്ട് ഉമവീ ഖിലാഫത്തിലും, അബ്ബാസീഖിലാഫത്തിലുമായി ഇസ്‌ലാമിന്റെ വൃത്തം വീണ്ടും വീണ്ടും വികസിച്ചു. ***(*)*** അതെല്ലാം ഇവിടെ പ്രസ്താവിക്കേണ്ടതില്ല.

ചുരുക്കിപ്പറഞ്ഞാൽ, മുസ്‌ലിംകളുടെ ചരിത്രത്തിൽ, ഈ ക്വുർആൻ വചനത്തിന്റെ അർഥവും, താൽപര്യവും തികച്ചും പ്രായോഗികമായി അനുഭവപ്പെട്ടുകഴിഞ്ഞതാണ്. നന്മയിലും, പാകതയിലും (**الصلاح والصلاحية**) അവർ എപ്പോൾ പിന്നോക്കം വെക്കുവാൻ തുടങ്ങിയോ, സത്യനിഷ്ഠയിലും, ഭയഭക്തിയിലും അവരെപ്പോൾ പിൻഗതിയിലായോ, ഐക്യത്തിലും സാമൂഹ്യമായ കെട്ടുറപ്പിലും അവരിൽ എപ്പോൾ അയവും വിടവും ഉണ്ടായിത്തീർന്നുവോ അത് മുതൽക്ക് തന്നെ, അവയുടെ വിപരീതഫലങ്ങൾ അവർ അനുഭവിക്കുവാനും തുടങ്ങി. ഇത്രയും പറഞ്ഞതിൽ നിന്ന് 106-ാം വചനത്തിലെ അർഥഗർഭമായ ആശയം നമുക്ക് മനസ്സിലാക്കാം. അതെ, 'നിശ്ചയമായും ഇതിൽ ആരാധകൻമാരായ ജനങ്ങൾക്ക് സന്ദേശമുണ്ട്.' إِنَّ فِي هَٰذَا لَبَلَٰغًا لِّقَوۡمٍ عَٰبِدِينَ

മനുഷ്യജീവിതത്തിന്റെ വശങ്ങളായി ഏതെല്ലാം തുറകളുണ്ടോ അവയിലെല്ലാം, അവന് വേണ്ടുന്ന മാർഗദർശനങ്ങൾ ചെയ്തുകൊടുപ്പാനായി അയക്കപ്പെട്ട അന്ത്യപ്രവാചകനാണ് പ്രവാചക ശ്രേഷ്ഠനായ മുഹമ്മദ് ﷺ തിരുമേനി. അവിടുത്തെ ദൗത്യം, കാലദേശ വ്യത്യാസമില്ലാതെ മനുഷ്യ സമുദായത്തിന് ആകമാനമുള്ളതാണ്. പാരത്രിക കാര്യങ്ങൾ മാത്രമല്ല, ഐഹിക കാര്യങ്ങളും, വ്യക്തിപരമായത് മാത്രമല്ല, സാമൂഹ്യവും സാമുദായികവും-അങ്ങിനെ മനുഷ്യന്റെ എല്ലാ ജീവിത വശങ്ങളെ സ്പർശിക്കുന്ന കാര്യങ്ങളും-അവിടുന്ന് ക്വുർആൻ മുഖേനയും, വാക്കുകളും പ്രവൃത്തികളുമാകുന്ന ചര്യകൾ മുഖേനയും ലോകത്തിന്റെ മുമ്പിൽ വെച്ചു. നബിﷺയിൽ വിശ്വസിച്ചിട്ടില്ലാത്ത

---

***(*)*** ***പടം 7 നോക്കുക.***

ചിന്തകൻമാർ പോലും ഈ പരമാർഥം– അതവർ അനുഷ്ഠാനത്തിൽ സ്വീകരിച്ചിട്ടില്ലെങ്കിലും ശരി-സമ്മതിക്കുന്നു ഇസ്‌ലാമിന് ശേഷം ലോകത്തുണ്ടായിട്ടുള്ള സാക്ഷാൽ പുരോഗമനപരമായ എല്ലാ മാറ്റങ്ങളും ഇസ്‌ലാമിനോട് കടപ്പെട്ടവയത്രെ. മരണംവരെ സമാധാനത്തോടും, മര്യാദയോടുംകൂടി കഴിഞ്ഞുകൂടുവാനും, മരണാനന്തരം കാലാകാലത്തെ നരകശിക്ഷയിൽനിന്ന് രക്ഷപ്പെട്ട് സ്വർഗീയ ജീവിതം ലഭിക്കുവാനും വേണ്ടുന്ന മാർഗദർശിയായി, ലോകാവസാനം വരെയുള്ള സകല പ്രശ്നങ്ങൾക്കും പരിഹാരം കാണിച്ചുതരുന്ന വേദഗ്രന്ഥത്തോടുകൂടി, നിയോഗിക്കപ്പെട്ട നബി തിരുമേനി ﷺ ലോകർക്കെല്ലാം മഹത്തായ ഒരു അനുഗ്രഹം തന്നെ. അവിടുത്തെ പ്രബോധനത്തിൽ ഏറ്റവും പ്രധാനപ്പെട്ട തത്വവും, മറ്റെല്ലാ ഉപദേശനിർദ്ദേശങ്ങളുടെയും അടിത്തറയായി സ്ഥിതി ചെയ്യുന്നതും എന്താണെന്ന് അടുത്ത വചനത്തിൽ അല്ലാഹു പ്രസ്താവിക്കുന്നു:-

قُلْ إِنَّمَا يُوحَىٰٓ إِلَىَّ أَنَّمَآ إِلَٰهُكُمْ إِلَٰهٌ وَٰحِدٌ ۖ فَهَلْ أَنتُم مُّسْلِمُونَ ﴿١٠٨﴾

**﴾108﴿ (നബിയേ) പറയുക: 'നിങ്ങളുടെ ആരാധ്യൻ ഏക ആരാധ്യൻ മാത്രമാകുന്നുവെന്നത്രെ എനിക്ക് ബോധനം നൽകപ്പെടുന്നത്. എന്നാൽ, നിങ്ങൾ (അവന്ന്) കീഴൊതുങ്ങുന്നവരാണോ?! [അതിന് തയ്യാറാണോ?!]**

فَإِن تَوَلَّوْا۟ فَقُلْ ءَاذَنتُكُمْ عَلَىٰ سَوَآءٍ ۖ

**﴾109﴿ എന്നിട്ട്, അവർ തിരിഞ്ഞുകളയുകയാണെങ്കിൽ നീ പറയുക: 'ഞാൻ നിങ്ങളോട് ശരിയായ നിലയിൽ പ്രഖ്യാപനം ചെയ്തിരിക്കുന്നു:**

وَإِنْ أَدْرِىٓ أَقَرِيبٌ أَم بَعِيدٌ مَّا تُوعَدُونَ ﴿١٠٩﴾

**നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെടുന്ന കാര്യം അടുത്ത് സംഭവിക്കുന്നതോ, അഥവാ വിദൂരമായതോ എന്ന് എനിക്ക് അറിഞ്ഞുകൂടാ!**

إِنَّهُۥ يَعْلَمُ ٱلْجَهْرَ مِنَ ٱلْقَوْلِ وَيَعْلَمُ مَا تَكْتُمُونَ ﴿١١٠﴾

**﴾110﴿ നിശ്ചയമായും, സംസാരത്തിൽനിന്ന് പരസ്യമായത് അവൻ അറിയും; നിങ്ങൾ ഒളിച്ചുവെക്കുന്നതും അവൻ അറിയും.**

وَإِنْ أَدْرِى لَعَلَّهُۥ فِتْنَةٌ لَّكُمْ وَمَتَٰعٌ إِلَىٰ حِينٍ ﴿١١١﴾

**﴾111﴿ എനിക്ക് അറിഞ്ഞുകൂടാ; ഒരുപക്ഷേ അത് [ആ വാഗ്ദാന സംഭവം] നിങ്ങൾക്ക് ഒരു പരീക്ഷണവും, കുറച്ചു സമയംവരേക്ക് സുഖസൗകര്യവും ആയിരിക്കാം.'**

قَـٰلَ رَبِّ ٱحْكُم بِٱلْحَقِّ ۗ وَرَبُّنَا ٱلرَّحْمَـٰنُ ٱلْمُسْتَعَانُ عَلَىٰ مَا تَصِفُونَ ﴿١١٢﴾

**﴾112﴿ അദ്ദേഹം [നബി] പറഞ്ഞു: 'എന്റെ റബ്ബേ! യഥാർഥ പ്രകാരം നീ വിധിച്ചാലും! നമ്മുടെ രക്ഷിതാവ് പരമകാരുണികനായുള്ളവനത്രെ; (അവനെതിരായി) നിങ്ങൾ പ്രസ്താവിച്ചുകൊണ്ടിരിക്കുന്നതിനെപ്പറ്റി സഹായം അഭ്യർഥിക്കപ്പെടുന്നവനത്രെ.**

---

﴾108﴿ قُلْ നീ പറയുക إِنَّمَا يُوحَىٰ നിശ്ചയമായും വഹ്‌യ് (ബോധനം) നൽകപ്പെടുന്നു إِلَيَّ എനിക്ക് أَنَّمَا إِلَـٰهُكُمْ നിശ്ചയമായും നിങ്ങളുടെ ഇലാഹ് (ആരാധ്യൻ) ആണെന്ന് إِلَـٰهٌ وَاحِدٌ ഏക ഇലാഹ് (മാത്രം) فَهَلْ أَنتُم എന്നാൽ നിങ്ങളാണോ مُّسْلِمُونَ കീഴൊതുങ്ങുന്നവർ, അനുസരണം കാണിക്കുന്നവർ (മുസ്‌ലിംകൾ) ﴾109﴿ فَإِن تَوَلَّوْا എന്നിട്ട് അവർ തിരിഞ്ഞുപോയാൽ فَقُلْ അപ്പോൾ നീ പറയുക آذَنتُكُمْ ഞാൻ നിങ്ങളോട് പ്രഖ്യാപിച്ചിരിക്കുന്നു, നിങ്ങൾക്ക് അറിയിച്ചുതന്നിരിക്കുന്നു عَلَىٰ سَوَاءٍ ശരിക്ക്, ശരിയായ നിലയിൽ وَإِنْ أَدْرِي എനിക്ക് അറിഞ്ഞുകൂടാ, ഞാൻ അറിയുകയില്ല أَقَرِيبٌ അടുത്തതാണോ أَم بَعِيدٌ അഥവാ ദൂരമായതാണോ, വിദൂരമാണോ مَّا تُوعَدُونَ നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെടുന്നത് ﴾110﴿ إِنَّهُ നിശ്ചയമായും അവൻ يَعْلَمُ അറിയും, അറിയുന്നു الْجَهْرَ പരസ്യമായത്, ഉറക്കെയുള്ളത് مِنَ الْقَوْلِ വാക്കിൽ (സംസാരത്തിൽ) നിന്ന് وَيَعْلَمُ അവൻ അറിയുകയും ചെയ്യും مَا تَكْتُمُونَ നിങ്ങൾ ഒളിച്ചു (മറച്ചു) വെക്കുന്നത് ﴾111﴿ وَإِنْ أَدْرِي എനിക്കറിഞ്ഞുകൂടാ, ഞാൻ അറിയുകയില്ല لَعَلَّهُ അതായിരിക്കാം فِتْنَةٌ ഒരു പരീക്ഷണം لَّكُمْ നിങ്ങൾക്ക് وَمَتَاعٌ സുഖസൗകര്യവും إِلَىٰ حِينٍ കുറച്ചു സമയംവരേക്ക് ﴾112﴿ قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ രക്ഷിതാവേ احْكُمْ നീ വിധിക്കുക, വിധിച്ചാലും بِالْحَقِّ യഥാർഥ പ്രകാരം, യഥാർഥംകൊണ്ട് وَرَبُّنَا നമ്മുടെ രക്ഷിതാവ് الرَّحْمَـٰنُ റഹ്‌മാനാണ്, പരമകാരുണികനാണ് الْمُسْتَعَانُ സഹായം അഭ്യർഥിക്കപ്പെടുന്നവനാണ് عَلَىٰ مَا تَصِفُونَ നിങ്ങൾ പ്രസ്താവിക്കുന്ന, വിവരിക്കുന്ന, വർണിക്കുന്ന (തിനെപ്പറ്റി)

---

നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെടുന്ന കാര്യം എന്ന് പറഞ്ഞത്കൊണ്ട് വിവക്ഷ 105-ാം വചനത്തിൽ പ്രസ്താവിച്ചത്- ഭൂമി സദ്‌വൃത്തൻമാർ അനന്തരമെടുക്കുമെന്നത്-ആകാവുന്നതാണ്. അല്ലെങ്കിൽ, സത്യം സ്വീകരിക്കാതെ, നിഷേധത്തിലും, ധിക്കാരത്തിലും നിരതരായിക്കൊണ്ടിരിക്കുന്നതിന് മരണാനന്തരം ഉണ്ടാകുന്ന ശിക്ഷയും ആയിരിക്കാവുന്നതാണ്. രണ്ടായിരുന്നാലും അത് അടുത്ത് തന്നെ സംഭവിക്കുമോ എന്ന കാര്യം അല്ലാഹുവിന് മാത്രമേ അറിയുകയുള്ളൂ. ഒരുപക്ഷേ, അതിന് അൽപം കാലതാമസം ഉണ്ടായേക്കാം. ആ താമസം അവർക്ക് താൽകാലിക സുഖസൗകര്യമായിത്തീർന്നേക്കുകയും ചെയ്തേക്കാം. അങ്ങിനെയാണെങ്കിൽ, അത് വാസ്തവത്തിൽ അവർക്കൊരു പരീക്ഷണഘട്ടമായിരിക്കും. അതവർ നല്ലപോലെ തരണംചെയ്താൽ അവർക്ക് ഗുണകരമാകും. ഇല്ലെങ്കിലോ, ഭയങ്കര ദോഷവും!

അല്ലാഹുവിന് യോജ്യമല്ലാത്തതും, അവന്റെ ബോധനങ്ങൾക്ക് വിരുദ്ധവുമായ അവരുടെ പ്രസ്താവനകളെയും ആരോപണങ്ങളെയും സംബന്ധിച്ചിടത്തോളം, അതിനെതിരിൽ സഹായം അർഥിക്കപ്പെടുവാൻ പരമകാരുണികനായ അല്ലാഹുവല്ലാതെ മറ്റാരുമില്ല, മറ്റാരുടെയും സഹായം ആവശ്യവുമില്ല എന്ന് നബിﷺ സമാധാനിക്കുന്നതാണ് ഒടുവിലത്തെ വചനത്തിൽ കാണുന്നത്.

﴿وربنا الرحمن المستعان وله الحمد والمنة﴾

വ്യാഖ്യാനക്കുറിപ്പ്:

# ഇബ്റാഹീം നബി(അ) അഗ്നികുണ്ഡത്തിൽ എറിയപ്പെട്ടിട്ടില്ലേ?!

മുഹമ്മദ് മുസ്ത്വഫാ തിരുമേനിﷺക്ക് ശേഷം, വീണ്ടും പുതിയ പ്രവാചകൻമാർ ഉണ്ടാവാമെന്ന് വിശ്വസിക്കുന്ന ചില കക്ഷികൾ, നബിമാരുടെ കൈക്ക് വെളിപ്പെട്ട അമാനുഷിക സംഭവങ്ങളെ നിഷേധിക്കുകയും, അന്യഥാ വ്യാഖ്യാനിക്കുകയും ചെയ്യുക പതിവാണ്. നബിമാരുടെ നുബുവ്വത്തിന് (പ്രവാചകത്വത്തിന്) ഒരു പ്രധാന തെളിവാണല്ലോ അങ്ങിനെയുള്ള സംഭവങ്ങൾ. അതില്ലെന്ന് വന്നുകഴിഞ്ഞാൽ, നുബുവ്വത്ത് വാദക്കാർക്ക് രംഗപ്രവേശനത്തിനുള്ള മാർഗം സുഗമമാകുമല്ലോ. ഈ വിഷയത്തിൽ അഹ്മദീ (ഖാദിയാനി) കളുടെ ക്വുർആൻ വ്യാഖ്യാനങ്ങൾ മുമ്പേ പ്രസിദ്ധമാണ്. ഇപ്പോൾ, വേറെ ചിലരും ഈ വിഷയത്തിൽ അവരെ അനുകരിച്ചുകൊണ്ട്-മറ്റു ചില അസാധാരണ സംഭവങ്ങളെപ്പോലെ-ഇബ്റാഹീം നബി(അ)യെ തീകുണ്ഡത്തിലിട്ട സംഭവത്തെ നിഷേധിച്ചുവരുന്നു. സംഭവത്തെപ്പറ്റി അവർ പറയുന്നതിന്റെ ചുരുക്കം ഇപ്രകാരമാകുന്നു:-

'ഇബ്റാഹീം നബി(അ)യെ അഗ്നിക്ക് ഇരയാക്കണമെന്ന് ശത്രുക്കൾ സ്വകാര്യമായി തീരുമാനിച്ചു-പരസ്യമായിട്ടല്ല, ഇത്തരം കുറ്റങ്ങൾക്ക് (ഇബ്റാഹീം നബി ചെയ്തതു പോലുള്ള കുറ്റങ്ങൾക്ക്) അക്കാലത്തുണ്ടായിരുന്ന ശിക്ഷയാണത്. അതിനായിട്ടായിരിക്കണം അവർ (37:97 ൽ പറഞ്ഞ പ്രകാരം) ഒരു കെട്ടിടം (بنيان) ഉണ്ടാക്കിയത്. ഇത് അറിഞ്ഞ ഉടനെ അദ്ദേഹം നാട് വിട്ടു. അദ്ദേഹത്തെ തീയിലിടുവാൻ അവർക്ക് കഴിഞ്ഞില്ല. അഗ്നിയോട് തണുത്തുപോകുവാനും, രക്ഷയായിത്തീരുവാനും (സൂ:അൻബിയാഇൽ കണ്ടത്പോലെ) അല്ലാഹു പറഞ്ഞത് അലങ്കാരപ്രയോഗം മാത്രമാണ്. ബിംബങ്ങളെ അദ്ദേഹം തല്ലിത്തകർത്തതിനാൽ, അവിടെ ആളിക്കത്തിയിരുന്ന അഗ്നി (കോപാഗ്നി) യോടാണ് അല്ലാഹു അണയുവാൻ കൽപിച്ചത്. (അല്ലാതെ, യഥാർഥത്തിലുള്ള അഗ്നിയോടല്ല.)'. ഇതാണ് ഇവരുടെ പ്രസ്താവനയുടെ ചുരുക്കം. ഇതിന് ഇവർ പറയുന്ന ദുർന്യായങ്ങളിൽ പ്രധാനമായത്, ശത്രുക്കൾ അദ്ദേഹത്തെ അപകടപ്പെടുത്തണമെന്ന്-അഥവാ ഒരു കുതന്ത്രം ചെയ്യണമെന്ന്-ഉദ്ദേശിച്ചുവെന്നല്ലാതെ, 'തീയിലിട്ടു' എന്ന് ക്വുർആനിൽ പ്രസ്താവിച്ചിട്ടില്ല എന്നുള്ളതാകുന്നു. ബാക്കി ന്യായങ്ങളെല്ലാം ഈ അടിസ്ഥാനത്തിൽ ചെരുപ്പിനൊത്ത് കാൽ മുറിച്ചു ശരിപ്പെടുത്തിയതാണെന്ന് കാണാം.

ഇബ്റാഹീം നബി(അ)യുടെ പേരിലുള്ള കുറ്റം മതദ്രോഹവും, രാജ്യദ്രോഹവുമാണ്.

അത്തരം കുറ്റങ്ങൾക്ക് അഗ്നിശിക്ഷയാണ് നൽകപ്പെട്ടിരിക്കുന്നതെന്ന് ഇവർ സമ്മതിക്കുന്നു. പഴയകാല ചരിത്രംകൊണ്ട് അത് ശരിയാണെന്ന് നാമും മനസ്സിലാക്കുന്നു. അദ്ദേഹത്തിന്റെ നാട്ടുകാർ മുഴുവനും രാജാവും, പിതാവും-എല്ലാവരും- അദ്ദേഹത്തിന്റെ എതിർകക്ഷി. അദ്ദേഹം അവരുടെ മുമ്പിൽ, മഹാപാപിയും, തനി ധിക്കാരിയുമായ ഒരു ചെറുപ്പക്കാരനും. പരസ്യമായി അവർ അദ്ദേഹത്തെ വിചാരണയും ചെയ്തു. (അൻബിയാഉ് 61, 62) എന്നിട്ട് അവർ വിധി കൽപിച്ചു: 'നിങ്ങൾ വല്ലതും ചെയ്യുന്നവരാണെങ്കിൽ, ഇവനെ ചുട്ടെരിക്കുകയും, നിങ്ങളുടെ ദൈവങ്ങളെ സഹായിക്കുകയും ചെയ്യുവിൻ' എന്ന്. (حَرِّقُوهُ وَانصُرُوا آلِهَتَكُمْ إِن كُنتُمْ فَاعِلِينَ –الانبياء : ٦٨) എന്നിരിക്കെ, പതിവനുസരിച്ച് അദ്ദേഹത്തിന്റെ മേൽ നടത്തപ്പെടേണ്ടുന്ന ശിക്ഷ-അഗ്നിശിക്ഷ-അവർ സ്വകാര്യമായി നടത്തുവാൻ മാത്രമാണ് ഉദ്ദേശിച്ചതെന്ന് ഇക്കൂട്ടർ ധരിച്ചത് ആശ്ചര്യം തന്നെ.

വസ്സ്വാഫ്ഫാത്ത് 98 ലും, അൻബിയാഉ് 70 ലും اراد وابه كيدا (അദ്ദേഹത്തെക്കൊണ്ട് അവർ ഒരു തന്ത്രം ഉദ്ദേശിച്ചു) എന്ന് പറഞ്ഞിട്ടുണ്ട്. ഇതിൽ തന്ത്രം എന്ന അർഥത്തിന് ഉപയോഗിച്ച പദം كَيْد ('കൈദ്') എന്നാകുന്നു. ഈ പദത്തെ അടിസ്ഥാനമാക്കിയാണ്, അവർ അദ്ദേഹത്തെ തീയിൽ ഇടുവാൻ ഉദ്ദേശിച്ചത് സ്വകാര്യമായിട്ടായിരുന്നുവെന്ന് ഇക്കൂട്ടർ പറയുന്നത്. 'കൈദ്' എന്നാൽ 'ഉപായം, തന്ത്രം, കുതന്ത്രം, ചതി, ദുസ്സാമർഥ്യം, കൗശലം, വഞ്ചന' എന്നിങ്ങിനെ അർഥങ്ങളുള്ള പദംതന്നെ. സ്വകാര്യമായോ, ഗൂഢാലോചനയോടുകൂടിയോ നടത്തുന്ന തന്ത്രങ്ങൾക്ക് മാത്രമേ 'കൈദ്' എന്ന് പറയാവൂ എന്ന് യാതൊരു നിബന്ധനയുമില്ല. മൂസാ നബി(അ)യിൽ വിശ്വസിച്ചവരുടെ ആൺകുട്ടികളെ കൊന്നൊടുക്കുവാൻ ഫിർഔൻ കൽപന പാസ്സാക്കിയതിനെപ്പറ്റിയും , മൂസാ നബി(അ)യുടെ ഇലാഹിന്റെ അടുക്കലേക്ക് കയറിപ്പോകുവാനായി ഒരുന്നതസൗധം കെട്ടണമെന്ന് അവൻ ഹാമാനോട് കൽപിച്ചതിനെപ്പറ്റിയും അല്ലാഹു 'കൈദ്' എന്ന് ഉപയോഗിച്ചിട്ടുണ്ട്. സൂറഃ 40 മുഅ്മിൻ 25 ഉം 37 ഉം ആയത്തുകളും മറ്റും നോക്കുക. ഇവിടെ ശത്രുക്കൾ ഉദ്ദേശിച്ച 'കൈദ്' എന്താണെന്നാണ് നാം നോക്കേണ്ടത്. ന്യായവും തെളിവും മുഖേന സ്ഥാപിക്കപ്പെട്ട ഒരു പരമാർഥത്തെ (തൗഹീദിനെ), ശക്തിയും ബലവും ഉപയോഗിച്ചു പരാജയപ്പെടുത്തുകയാണ് ശത്രുക്കളുടെ ഉദ്ദേശ്യം. ഇതാണ് ഇവിടെ അവരുദ്ദേശിച്ച 'കൈദ്'. അതുകൊണ്ടാണ് ഇബ്റാഹീം നബി(അ)യോട് ഉത്തരംമുട്ടിയ പൂജാരികൾ, 'നിങ്ങൾ വല്ലതും ചെയ്യുന്നവരാണെങ്കിൽ അവനെ ചുട്ടെരിക്കുകയും, നിങ്ങളുടെ ദൈവങ്ങളെ സഹായിക്കുകയും ചെയ്യുവിൻ' എന്ന് പറയുന്നത്. അഥവാ അതിനായി അദ്ദേഹത്തെ കൊല ചെയ്യുകയോ, പതിവുപ്രകാരം ചുട്ടെരിക്കുകയോ, രണ്ടിലൊന്ന് കൂടാതെ കഴിയുകയില്ലെന്നായിരുന്നു അവരുടെ തീരുമാനം. സൂറഃ അൻകബൂത്തിൽ അല്ലാഹു പറയുന്നു:-

فَمَا كَانَ جَوَابَ قَوْمِهِ إِلَّآ أَن قَالُوا اقْتُلُوهُ أَوْ حَرِّقُوهُ فَأَنجَاهُ اللَّهُ مِنَ النَّارِ - العنكبوت : ٢٤

(അപ്പോൾ, അദ്ദേഹത്തിന്റെ ജനങ്ങളുടെ മറുപടി: അവനെ കൊല ചെയ്യുവിൻ, അല്ലെങ്കിൽ ചുട്ടെരിക്കുവിൻ എന്നല്ലാതെ മറ്റൊന്നുമായിരുന്നില്ല. എന്നിട്ട്, അല്ലാഹു അദ്ദേഹത്തെ തീയിൽനിന്ന് രക്ഷിച്ചു) തീയിലിട്ടോ, കൊല ചെയ്തോ ഏതെങ്കിലും വിധേന അദ്ദേഹത്തെ ജീവഹാനിവരുത്തി തങ്ങളുടെ മതത്തെ സംരക്ഷിക്കുവാനുള്ള ഏർപ്പാടാണ് ഇവിടെ 'കൈദ്' കൊണ്ടുദ്ദേശ്യമെന്ന് വ്യക്തമാണ്. അല്ലാതെ, ആരും അറിയാതെ സ്വകാര്യമായി വല്ലതും പ്രവർത്തിക്കണമെന്ന് കരുതിയതല്ല.

സൂറഃ വസ്സ്വാഫ്ഫാത്തിൽ 'നിങ്ങൾ അവന്നായി ഒരു കെട്ടിടം സ്ഥാപിക്കുവിൻ,

എന്നിട്ട് അവനെ ജ്വലിക്കുന്ന തീയിൽ ഇട്ടേക്കുക' (قَالُوا ابْنُوا لَهُ بُنْيَانًا فَأَلْقُوهُ فِي الْجَحِيمِ) എന്നും ശത്രുക്കൾ പറഞ്ഞതായി അല്ലാഹു പറയുന്നുണ്ട്. ഇതിൽ 'കെട്ടിടം' എന്നർഥം കൊടുക്കുന്നത് بنيان (ബുൻയാൻ) എന്ന പദത്തിനാണ്. ഇബ്റാഹീം നബി(അ)യെ ഉപായത്തിൽ തീയിൽ ചാടിക്കുവാനുള്ള ഒരു സൂത്രമായിരിക്കണം ഇതെന്നാണ് ഇക്കൂട്ടരുടെ വാദം. 'ബുൻയാൻ' എന്ന പദം, വീട് പോലെയുള്ള കെട്ടിടത്തിന് മാത്രമല്ല ഉപയോഗിക്കുക. പടുത്തുണ്ടാക്കിയ മതിൽ, ഭിത്തി, കിണറ്റിന്റെ ആൾമറ മുതലായതിനും ഉപയോഗിക്കാവുന്ന വാക്കാണത്. സ്വകാര്യമായി തീയിൽ ഇടുവാനാണ് അവർ ഉദ്ദേശിച്ചതെങ്കിൽ, നിലവിലുണ്ടായിരുന്ന ഏതെങ്കിലും ഒരു കെട്ടിടത്തിനുള്ളിൽ വെച്ചോ മറ്റോ അവർ അതിന് ചട്ടവട്ടം ചെയ്യുകയല്ലാതെ, അതിനായി ഒരു പുതിയ കെട്ടിടം ഉണ്ടാക്കുമോ?! സാധാരണയിൽ കവിഞ്ഞ തോതിലുള്ള ഒരു വമ്പിച്ച ശിക്ഷ-മേലിൽ ആരും ഇത്തരം അപരാധം ചെയ്‌വാൻ മുതിരാതിരിക്കത്തക്കവണ്ണം കഠിനകഠോരവും, പരസ്യവുമായ ഒരു ശിക്ഷ-ഇബ്റാഹീമിന് നൽകുവാനാണ് അവർ ഉദ്ദേശിക്കുന്നത്. മതദ്രോഹത്തിനും, രാജ്യദ്രോഹത്തിനും അന്ന് സാധാരണ നൽകപ്പെട്ടിരുന്ന ശിക്ഷ അഗ്നിക്കിരയാവുകയാണല്ലോ. എന്നാൽ, അദ്ദേഹത്തിന്റെ പേരിലുള്ള കുറ്റം അവരുടെ ദൃഷ്ടിയിൽ കൂടുതൽ ധിക്കാരപരമായതാകകൊണ്ട് അദ്ദേഹത്തിന് നൽകുന്ന ശിക്ഷയും കൂടുതൽ വമ്പിച്ചതായിരിക്കണം. അതിനായി, മുമ്പൊന്നുമില്ലാത്ത ഒരു വമ്പിച്ച തീക്കുണ്ഡം പടുത്തുണ്ടാക്കണം. എന്നിട്ട് അതിൽ ശക്തിയായ നിലയിൽ തീ കത്തിച്ചു ജ്വലിപ്പിക്കണം. അങ്ങിനെ, അദ്ദേഹത്തെ പരസ്യമായി അതിൽ ഇട്ടുകളയണം. ഇതാണ് ആ വാക്യത്തിന്റെ സാരം. ഇബ്റാഹീം നബി(അ)യെ പരസ്യമായി വിചാരണ നടത്തി വമ്പിച്ച കുറ്റക്കാരനാണെന്ന് കണ്ടശേഷം 'കോപാഗ്നി ജ്വലിക്കുന്ന' ആ ഹൃദയങ്ങൾ, അദ്ദേഹത്തിന്റെമേൽ എടുക്കേണ്ട ശിക്ഷാ നടപടിയെപ്പറ്റി ഒന്നും മിണ്ടാതെ, തൽക്കാലം പിരിഞ്ഞുപോകുകയും, അനന്തരം അദ്ദേഹത്തെ ഉപായത്തിൽ വല്ല തീയിലും കൊണ്ടുപോയി ചാടിക്കാമെന്ന് ഗൂഢാലോചന നടത്തുകയുമാണുണ്ടായതെന്ന് വിചാരിക്കുന്നത് എത്രമാത്രം യുക്തിഹീനമാണെന്ന് ചിന്തിച്ചുനോക്കുക!

യഥാർഥത്തിൽ അവിടെ നടന്ന സംഭവം, ശത്രുക്കൾ 'കൈദിനെ ഉദ്ദേശിച്ചത്' മാത്രമാണെന്നും, ബാക്കി ആയത്തുകളെല്ലാം ആ അടിസ്ഥാനത്തിലേ വ്യാഖ്യാനിച്ചുകൂടൂ എന്നുമാണ് തീ സംഭവത്തെ നിഷേധിക്കുന്നവർ ജൽപിക്കുന്നത്. ഈ ജൽപനത്തിന്റെ അന്തരംഗം എല്ലാവർക്കും മനസ്സിലാക്കാവുന്നതാണ്. എന്നാൽ പിന്നെ, തീയിനോട് അല്ലാഹു തണുക്കുവാൻ കൽപിച്ചതും മറ്റും അലങ്കാരപ്രയോഗങ്ങളാണെന്ന് പറഞ്ഞു തള്ളിക്കളയുവാൻ വേഗം സാധിക്കുമല്ലോ! ഈ സംഭവത്തെക്കുറിച്ച് വന്ന ആയത്തുകളുടെയും മറ്റും വ്യക്തമായ താൽപര്യങ്ങൾക്ക് 'കൈദ്' എന്ന ഒരു പദം എതിരായി വന്നിരിക്കുകയാണെന്ന് ഇവർക്ക് തോന്നിപ്പോയതാണെങ്കിൽ, ആ ഒരൊറ്റ പദം അലങ്കാരപ്രയോഗമായി അങ്ങ് തള്ളി ബാക്കിയെല്ലാം ശരിയായ രൂപത്തിൽ തന്നെ സ്വീകരിച്ചുകൂടേ?! അതല്ലേ ന്യായം!

**يَا نَارُ كُونِي بَرْدًا وَسَلَامًا عَلَى إِبْرَاهِيمَ – الأنبياء:٦٩** (തീയേ! നീ ഇബ്റാഹീമിന് ശീതളവും, രക്ഷയും ആയിക്കൊള്ളുക) എന്ന് അല്ലാഹു പറഞ്ഞത് ശത്രുക്കളുടെ 'കോപാഗ്നി'യോടാണ് പോൽ! ഇങ്ങിനെ ദുർവ്യാഖ്യാനം ചെയ്‌വാൻ മുതിരുന്നപക്ഷം, ഏത് വാക്കിന്റെയും അർഥം മാറ്റുവാനും, ഏത് വാദവും തെളിയിക്കുവാനും ആർക്കും സാധിക്കും. 'അവർ അദ്ദേഹത്തെ തീകുണ്ഡത്തിൽ ഇട്ടു' എന്ന് തന്നെ അല്ലാഹു പറഞ്ഞിരുന്നാലും, 'അദ്ദേഹത്തിന് കോപാഗ്നി ബാധിച്ചു' എന്നും മറ്റും ഇക്കൂട്ടർ അർഥം കൽപിക്കുകയില്ലേ?

തീർച്ചയായും കൽപിക്കും! കാരണം: ക്വുർആന്റെ ഉദ്ദേശ്യം വെളിപ്പെടുത്തുകയല്ല ഇത്തരം സന്ദർഭങ്ങളിൽ ഇവരുടെ ഉദ്ദേശ്യം.-സ്വന്തം അഭിമതങ്ങളെ ക്വുർആന്റെ പേരിൽ പുറത്തുവിടുക മാത്രമാണ്. പല സ്ഥലത്തും ഇവർ ഇങ്ങിനെ ചെയ്തിട്ടുമുണ്ട്. 'ഇബ്റാഹീം നബി(അ)യെ തീയിൽ ഇട്ടു' എന്ന വാചകം ക്വുർആനിൽ പറഞ്ഞിട്ടില്ല. പക്ഷേ, ഹദീഥിൽ അതേ വാചകം തന്നെ കാണാം. ഇത്തരം സന്ദർഭങ്ങളിൽ, ഇക്കൂട്ടർ ഹദീഥുകൾ പാടെ പുറംതള്ളുന്നതും ഒരു പതിവാണ്. പക്ഷേ, സത്യാന്വേഷികൾക്ക് അതിന് നിവൃത്തിയില്ലല്ലോ. ഇബ്നുഅബ്ബാസ് (റ) പ്രസ്താവിച്ചതായി ഇമാം ബുഖാരി (റ) ഉദ്ധരിക്കുന്നു:-

حَسْبُنَا اللّهُ وَنِعْمَ الوَكِيل قَالَ إِبْراهِيمُ عَلَيهِ السَّلام حِينَ أُلْقِى فِى النَّارِ وَقَالَهَا مُحَمَّدٌ صَلَّى اللّهُ عَلَيْهِ وَسَلَّمَ حِينَ قَالُوا إنّ النّاسَ قَدْ جَمَعُوا لَكُمْ– البخارى

('നമുക്ക് അല്ലാഹു മതി; അവൻ ഭരമേൽപിക്കപ്പെടുവാൻ വളരെ നല്ലവനത്രെ'. - حَسْبُنَا اللّهُ وَنِعْمَ الوَكِيل - എന്ന് ഇബ്റാഹീം നബി തീയിൽ ഇടപ്പെട്ടപ്പോൾ പറഞ്ഞു. 'ജനങ്ങൾ നിങ്ങളോട് (യുദ്ധത്തിന്) ജനശേഖരണം ചെയ്തിരിക്കുന്നു' എന്ന് ജനങ്ങൾ പറഞ്ഞ (ഭീഷണി പ്രചരിപ്പിച്ച) അവസരത്തിൽ മുഹമ്മദ് നബിﷺയും അത് പറയുകയുണ്ടായി). *(*)* അദ്ദേഹത്തെ തീയിൽ ഇട്ട് കരിക്കുവാനും, അതിനായി ഒരു കെട്ടിടം - തീക്കുണ്ഡം-തന്നെ നിർമിക്കുവാനും അദ്ദേഹത്തിന്റെ ശത്രുക്കൾ തീരുമാനിച്ചു. തീയിൽനിന്ന് അദ്ദേഹത്തെ അല്ലാഹു രക്ഷപ്പെടുത്തിയെന്നും, തീയിനോട് തണുത്തു കൊള്ളുവാൻ കൽപിച്ചുവെന്നും അല്ലാഹുവും പറഞ്ഞു. ഇതിൽനിന്നെല്ലാം-മറ്റു മുസ്ലിംകളെപ്പോലെ-ഇബ്റാഹീം നബി(അ)യെ അദ്ദേഹത്തിന്റെ ശത്രുക്കൾ തീയിൽ ഇട്ടതായി ഇബ്നു അബ്ബാസും മനസ്സിലാക്കിയിരിക്കുന്നുവല്ലോ. ആ അവസരത്തിൽ ഇബ്റാഹീം (അ) മേൽപറഞ്ഞ വാക്യം-ദിക്ർ-ഉദ്ധരിച്ചുവെന്ന് ഇബ്നു അബ്ബാസ് (റ) പറഞ്ഞത് നബിﷺയിൽനിന്ന് കേട്ടതായിരിക്കുവാനേ നിവൃത്തിയുള്ളൂവെന്ന് പറയേണ്ടതില്ല.

മുമ്പും പിമ്പും പറയപ്പെട്ട വാക്യങ്ങളിൽ നിന്നോ, സന്ദർഭംകൊണ്ടോ ഉദ്ദേശ്യം മനസ്സിലാകുമെന്ന് കാണുന്നിടത്ത്, ചില വാക്കുകളെയോ, വാക്യങ്ങളെയോ വ്യക്തമാക്കാതെ വിട്ടുകളയുന്ന സമ്പ്രദായം, സാധാരണ എല്ലാവരുടെ സംസാരത്തിലും കാണാവുന്നതാണ്. സാഹിത്യകാരൻമാരുടെ സംസാരങ്ങളിലാണ് ഇത് കൂടുതൽ കണ്ടെത്തുക. ക്വുർആനിലാകട്ടെ, ഇത് സർവസാധാരണമാണ്. സൂറഃ സ്വാഫ്ഫാത്ത് 101 ഉം 102 ഉം നോക്കുക. ഇബ്റാഹീം നബി(അ)ക്ക് ഒരു കുട്ടിയെക്കുറിച്ച് സന്തോഷവാർത്ത അറിയിച്ചു എന്ന് പറഞ്ഞ ഉടനെത്തന്നെ, തുടർന്ന് പറയുന്നത്, ആ കുട്ടി തന്നോടൊപ്പം യത്നിക്കാറായപ്പോൾ, കുട്ടിയെ ബലിയർപ്പിക്കുന്നതിനെപ്പറ്റി കുട്ടിയോട് ആലോചന നടത്തിയ വിവരമാണ്. (فَبَشَّرۡنَاهُ بِغُلَامٍ حَلِيمٍ فَلَمَّا بَلَغَ مَعَهُ السَّعۡيَ قَالَ...) കുട്ടിയുണ്ടായതും, കുട്ടി വളർന്നുവന്നതും അതിന്നിടക്ക് വെച്ച് പ്രസ്താവിച്ചിട്ടില്ല. അത്പോലെതന്നെ, യൂസുഫ് നബി(അ) ജയിലിലായിരുന്നപ്പോൾ, ജയിലിൽനിന്ന് ഒഴിവായി പുറത്തുപോരുന്ന ഒരുവനോട് എന്റെ കാര്യം രാജാവിനെ ഓർമപ്പെടുത്തണം (اذۡكُرۡنِي عِندَ رَبِّكَ) എന്ന് അദ്ദേഹം പറഞ്ഞിരുന്നു. കുറേ കൊല്ലങ്ങൾക്ക്ശേഷം രാജാവ് ഒരു സ്വപ്നം കാണുകയും, അതിന്റെ വ്യാഖ്യാനം

***(*) ഉഹ്ദ് യുദ്ധാനന്തരമുണ്ടായ ഒരു സംഭവത്തെത്തുടർന്ന് നബിﷺയും സ്വഹാബികളും പറഞ്ഞതാണ് ഇവിടെ സൂചിപ്പിച്ചതെന്ന് സൂ: ആലുഇംറാൻ 173 ൽ നിന്ന് മനസ്സിലാക്കാം.***

പറഞ്ഞുകൊടുക്കുവാൻ ആർക്കും കഴിയാതെ വരികയും ചെയ്തപ്പോഴാണ് അയാൾക്കത് ഓർമ വന്നത്. അപ്പോൾ യൂസുഫിനെപ്പറ്റി അയാൾ അവരെ വിവരം അറിയിക്കുകയും അദ്ദേഹത്തിന് സ്വപ്നവ്യാഖ്യാനം അറിയുമെന്നും മറ്റും പറയുകയും ചെയ്തു. മാത്ര മല്ല, വേണമെങ്കിൽ ചെന്നുചോദിച്ചുവരാമെന്നും അറിയിച്ചു. അങ്ങനെ, അവർ അവനെ അയച്ചു. അയാൾ ജയിലിൽ ചെന്നു സ്വപ്നവ്യാഖ്യാനം ചോദിച്ചറിഞ്ഞു വരികയും ചെയ്തു. ഈ സംഭവത്തെപ്പറ്റി സൂറഃ യൂസുഫിൽ പറയുന്നത് നോക്കുക:

وَادَّكَرَ بَعْدَ أُمَّةٍ أَنَا أُنَبِّئُكُمْ بِتَأْوِيلِهِ فَأَرْسِلُونِ ۝ يُوسُفُ أَيُّهَا الصِّدِّيقُ أَفْتِنَا فِي سَبْعِ بَقَرَاتٍ -يوسف ٤٥ ,٤٦

(കുറേ കാലത്തിന്ശേഷം അവന് ഓർമവന്നു: 'ഞാൻ നിങ്ങൾക്ക് അതിന്റെ വ്യാഖ്യാനം പറഞ്ഞുതരാം. എന്നാൽ നിങ്ങൾ എന്നെ അയക്കുവിൻ. യൂസുഫ്! ഹേ പര മസത്യവാൻ! ഞങ്ങൾക്ക് ഒരേഴ് പശുക്കളുടെ കാര്യത്തിൽ തീരുമാനം പറഞ്ഞുതാ......') അയാളെ അവർ പറഞ്ഞയച്ചതോ, അയാൾ ജയിലിൽ ചെന്നതോ ഒന്നുംതന്നെ അവിടെ പ്രസ്താവിച്ചിട്ടില്ലാത്തത്കൊണ്ട്, അവൻ നിന്നനിലയിൽ തന്നെ 'യൂസുഫേ' എന്ന് വിളി ച്ചുവെന്നാണോ നാം കരുതേണ്ടത്? ഇത്പോലെ അനവധി ഉദാഹരണങ്ങൾ കാണാം. ഇബ്‌റാഹീം നബി(അ)യുടെ കഥയിൽ തന്നെ ابْنُوا لَهُ بُنْيَانًا فَأَلْقُوهُ فِي الْجَحِيمِ (അവന് നിങ്ങൾ ഒരു കെട്ടിടം സ്ഥാപിക്കുവിൻ. എന്നിട്ട് അവനെ ജ്വലിക്കുന്ന അഗ്നിയിൽ ഇടുക) എന്ന് പറഞ്ഞുവല്ലോ. ഇവിടെ, ഒരു കെട്ടിടം അവർ ഉണ്ടാക്കി എന്ന് പ്രസ്താവിച്ചിട്ടില്ല. പക്ഷേ, അത് ഉണ്ടാക്കി എന്ന്– കെട്ടിടംകൊണ്ടുള്ള വിവക്ഷ എന്തെങ്കിലുമാകട്ടെ–ഇക്കൂ ട്ടരും സമ്മതിക്കുന്നു. അതേ സമയത്ത് ജ്വലിക്കുന്ന തീയിൽ ഇട്ടത്മാത്രം സംഭവിക്കാത്ത ഒരലങ്കാര പ്രയോഗമാക്കിത്തള്ളുവാൻ ഇവർ മുതിർന്നിരിക്കുകയാണ്.

**فَأَنجَاهُ اللَّهُ مِنَ النَّارِ– العنكبوت** (എന്നിട്ട് അല്ലാഹു അദ്ദേഹത്തെ തീയിൽനിന്ന് രക്ഷപ്പെ ടുത്തി) എന്ന് അല്ലാഹു പറയുന്നു. ശത്രുക്കൾ അദ്ദേഹത്തെ ചുട്ടെരിക്കുവാൻ വേണ്ടി ജ്വലിക്കുന്ന തീയിൽ ഇട്ടുവെങ്കിലും, തീയിനോട് തണുപ്പും രക്ഷയുമായിക്കൊള്ളുവാൻ അല്ലാഹു കൽപിച്ചത്മൂലം, അദ്ദേഹം കരിഞ്ഞുപോകാതെ രക്ഷപ്പെട്ടുവെന്നാണ് ഇതിന്റെ താൽപര്യമെന്ന് വ്യക്തമത്രെ. പക്ഷേ, ഇക്കൂട്ടർ പറയുന്നത്: തീയിൽ അകപ്പെടാതെ രക്ഷിച്ചു–അഥവാ തീയിൽ അകപ്പെടുന്നതിന് മുമ്പായി അദ്ദേഹം നാടുവിട്ടു പോയിക്ക ളഞ്ഞു–എന്നാകുന്നു. പല നബിമാരുടെയും സമുദായങ്ങളെ അല്ലാഹു ശിക്ഷിക്കുകയു ണ്ടായപ്പോൾ, നബിമാരെ അതിൽനിന്ന് രക്ഷപ്പെടുത്തി എന്ന് ഖുർആനിൽ പറയാറുണ്ട്. ഇതിന്റെ ഉദ്ദേശ്യം, നബിമാരെ ആ ശിക്ഷകളിൽ അകപ്പെടാതെ രക്ഷിച്ചു എന്നാണല്ലോ. അത്പോലെ ഇവിടെയും തീയിൽ അകപ്പെടാതെ രക്ഷിച്ചു എന്നായിരിക്കണം താൽപ ര്യമെന്നത്രെ ഇവരുടെ ന്യായം. ശരി, ഇബ്‌റാഹീം നബി(അ)യുടെ സമുദായത്തിന് നൽകിയ ഒരു ശിക്ഷയിൽ നിന്നായിരുന്നു ഇബ്‌റാഹീം നബി(അ)യെ അല്ലാഹു ഇവിടെ രക്ഷപ്പെടുത്തിയതെന്ന് വരികിൽ, ആ ന്യായം ഇവിടെയും പറഞ്ഞുനോക്കാമായിരുന്നു. മറിച്ച് സമുദായം അദ്ദേഹത്തിന് നൽകിയ ശിക്ഷയിൽനിന്ന് അദ്ദേഹത്തെ രക്ഷിച്ച വിവ രമാണ് ഇവിടെ പറയുന്നത്. ശിക്ഷയാണെങ്കിൽ, തീയിലിട്ടു കരിച്ചുകൊല്ലലുമാണ്. അതിൽനിന്ന് കരിയാതെയും, മരണപ്പെടാതെയും രക്ഷപ്പെടുത്തിയെന്നാണ് പറയുന്നത്. മാത്രമല്ല, രക്ഷപ്പെടുത്തൽ (**انجاه**) എല്ലാ സ്ഥലത്തും ഒരേ പ്രകാരത്തിലാണെന്ന് ധരി ക്കുന്നതും ശരിയല്ല. കൊലയിൽനിന്ന് രക്ഷപ്പെടുത്തി എന്ന് പറയുമ്പോൾ കൊല ബാധി ക്കാതെ രക്ഷപ്പടുത്തിയെന്ന് തന്നെയാണർഥം. എന്നാൽ, രോഗത്തിൽനിന്ന് രക്ഷപ്പെ ടുത്തി എന്ന് പറയുമ്പോൾ, രോഗം ബാധിക്കാതെ രക്ഷിച്ചുവെന്നും, ബാധിച്ചശേഷം

വമ്പിച്ച യാതനകളോ, മരണമോ സംഭവിക്കാതെ രക്ഷപ്പെടുത്തി എന്നും അർഥം ആകാവുന്നതാണ്. ഇത് ആർക്കും മനസ്സിലാക്കാവുന്നതാണല്ലോ. സൂറഃ അൻബിയാഉ് 88-ാം വചനം നോക്കുക. യൂനുസ് നബിയെക്കുറിച്ച് وَنَجَّيْنَاهُ مِنَ الْغَمِّ (അദ്ദേഹത്തെ നാം ദുഃഖത്തിൽനിന്ന് രക്ഷപ്പെടുത്തി) എന്ന് പറയുന്നു. അദ്ദേഹത്തെ മൽസ്യം വിഴുങ്ങുകയും, അതിന്റെ വയറ്റിൽ അദ്ദേഹം കുറേ താമസിക്കേണ്ടിവരികയും ചെയ്ത ദുഃഖമാണിവിടെ ഉദ്ദേശ്യം. മൽസ്യം വിഴുങ്ങാതെ രക്ഷപ്പെടുത്തി എന്നല്ല ഉദ്ദേശ്യമെന്ന് സ്പഷ്ടമാണല്ലോ. സൂറഃ അൽബക്വറഃ 49 ൽ 'ഫിർഔന്റെ കൂട്ടർ കഠിനമായ ശിക്ഷ നിങ്ങളെ അനുഭവിപ്പിച്ചുകൊണ്ടിരിക്കെ, നാം നിങ്ങളെ അവരിൽനിന്ന് രക്ഷപ്പെടുത്തി (يَسُومُونَكُمْ سُوءَ الْعَذَابِ - البقرة وَإِذْ نَجَّيْنَاكُم مِّنْ آلِ فِرْعَوْنَ) എന്ന് ഇസ്റാഈല്യരോട് അല്ലാഹു പറയുന്നു. ആൺകുട്ടികളെ അറുത്തുകൊല്ലുക മുതലായ ശിക്ഷയാണവർ നടത്തിയിരുന്നതെന്ന് അവിടെത്തന്നെ പ്രസ്താവിക്കുന്നുമുണ്ട്. ആ ശിക്ഷ ഒന്നും അനുഭവിക്കാതെ രക്ഷപ്പെടുത്തി എന്നല്ലല്ലോ അവിടെ വിവക്ഷ. ഇത്പോലെ എനിയും പല ഉദാഹരണങ്ങൾ ഉദ്ധരിക്കുവാനുണ്ട്.

ഇബ്റാഹീം നബി(അ)യെ ശിക്ഷിക്കുവാനായി ഒരു തീക്കുണ്ഡം, അല്ലെങ്കിൽ കെട്ടിടമുണ്ടാക്കിയശേഷം, അതിൽ അകപ്പെടാതെ ഒളിച്ചുചാടിയോ മറ്റോ രക്ഷപ്പെടുത്തുന്നതിനെക്കാൾ വലിയ അനുഗ്രഹം, തീയിൽ ഇട്ടശേഷം വെന്തുകരിയാതെ രക്ഷപ്പെടുത്തുന്നതാണ്. അതുകൊണ്ടുതന്നെയാണ് ഇബ്റാഹീം നബി(അ)യെ രക്ഷപ്പെടുത്തിയതും, ശത്രുക്കളെ കൂടുതൽ പരാജിതരാക്കിയതും (അൻബിയാഉ്: 70 ൽ) അല്ലാഹു 'അഭിമാനത്തോടെ' എടുത്തുപറയുന്നതും. വമ്പിച്ച ഒരു അഗ്നികുണ്ഡത്തിൽ പരസ്യമായി എറിയപ്പെട്ടശേഷം, ഇബ്റാഹീം നബി(അ) കരിഞ്ഞുപോകാതിരിക്കുന്നത് കണ്ടപ്പോൾ, അവിടെക്കൂടിയ കാണികളുടെ ഹൃദയത്തിൽ എന്ത്മാത്രം പ്രതികരണമുണ്ടായിരിക്കുമെന്ന് പറയേണ്ടതില്ല! തൗഹീദിന്റെ പ്രബോധനത്തെ പാടെ നശിപ്പിക്കുവാൻ ചെയ്ത ഈ പരിശ്രമം, അടിയോടെ പരാജയപ്പെടുത്തിയെന്ന് മാത്രമല്ല, ഫലം നേരെമറിച്ചാവുകയും ചെയ്തു. അപ്പോൾ ആ ശത്രുക്കൾ ഏറ്റവും പരാജിതർ തന്നെ.

ഇബ്റാഹീം നബി(അ)യെ തീയിലിട്ടു, കരിഞ്ഞില്ല, നേരെമറിച്ച് തീ തണുപ്പും രക്ഷയുമായി. ഇതാണ് യഥാർഥത്തിൽ സംഭവിച്ചതെന്ന് കാണിക്കുന്ന പല ക്വുർആൻ വാക്യങ്ങളെ–അവയുടെ നേർക്കുനേരെയുള്ള അർഥത്തിൽ–സമ്മതിക്കുമ്പോൾ, അതിൽ അസാധാരണത്വം കാണുകയാൽ, വിറളിപിടിച്ചു ദുർവ്യാഖ്യാനത്തിന് മുതിരുന്ന ഇത്തരക്കാരിൽ ചിലർ, ഇബ്റാഹീംനബി(അ)യെ സംബന്ധിച്ച മറ്റൊരു അത്ഭുതസംഭവത്തെ നിഷേധിക്കുന്നതിന് കളമൊരുക്കുവാൻ വേണ്ടി (സൂറഃ അൽബക്വറഃ 260 ന്റെ വ്യാഖ്യാനത്തിൽ വെച്ച്) അദ്ദേഹത്തെ 'തീയിലിട്ടു' എന്നും അദ്ദേഹം 'അഗ്നിക്കിരയായി' എന്നും 'അഗ്നിപരീക്ഷണത്തിന് ഇരയായിട്ടുണ്ട്' എന്നും മറ്റും തുറന്നു സമ്മതിക്കേണ്ടിവന്നിട്ടുണ്ട്. ഇതെല്ലാം കാണുമ്പോൾ, നബി തിരുമേനിﷺയുടെ ഒരു ഹദീഥാണ് ഓർമവരുന്നത്: 'ഒരു വസ്തുവിനോട് നിനക്കുണ്ടാകുന്ന പ്രേമം, നിന്നെ അന്ധനും, ബധിരനുമാക്കിയേക്കും.' (حبك للشيء يعمى ويصم - رواه ابوداود)

**القرآن يفسر بعضه بعضا** (ക്വുർആന്റെ ഒരു വശം മറ്റൊരു വശത്തെ വിശദീകരിക്കുന്നു) എന്ന സുസമ്മതമായ തത്വത്തെ പൊക്കിപ്പിടിച്ചും, അത് ക്വുർആൻ വ്യാഖ്യാതാക്കൾ വേണ്ടത്ര ഗൗനിക്കാറില്ലെന്ന് സദാ വ്യസനം പ്രകടിപ്പിച്ചുംകൊണ്ടായിരിക്കും ഇക്കൂട്ടർ പലപ്പോഴും സത്യത്തെ വിമർശിക്കുവാനൊരുങ്ങുക. എന്നിട്ട്, തങ്ങൾക്ക് അനുകൂലമായ

ഒരു അർഥത്തിൽ എവിടെയെങ്കിലും ഉപയോഗിക്കപ്പെട്ടിട്ടുള്ള ഒരു വാക്കിന്റെ അടിസ്ഥാനത്തിൽ, വിമർശനം മുന്നോട്ട് കൊണ്ടുപോകുക ഇവരുടെ പതിവാണ്. അതിന് ഒരു ഉദാഹരണമാണ് ഇബ്റാഹീം നബി(അ)യുടെ കഥയിൽ ഉപയോഗിച്ച മേൽകണ്ട 'കൈദ്' (كيد) എന്ന പദം ഇവർ ഉപയോഗപ്പെടുത്തിയത്. അങ്ങനെ, അത്വഴി ഒരുപാട് യാഥാർഥ്യങ്ങളെ ദുർവ്യാഖ്യാനം ചെയ്തുവല്ലോ. ഇത്പോലെ, തങ്ങൾക്കാവശ്യം നേരിടുമ്പോൾ മറ്റു പല വാക്കുകളും ഇവർ ഉപയോഗപ്പെടുത്താറുണ്ട്. അതെല്ലാം ഇവിടെ വിവരിച്ചു ദീർഘിപ്പിക്കുന്നില്ല. അതത് സന്ദർഭങ്ങളിൽ ചിലതെല്ലാം ചൂണ്ടിക്കാട്ടേണ്ടതായി വരുമ്പോൾ, ചൂണ്ടിക്കാട്ടാതെ തരമില്ലല്ലോ. ഇത്പോലെത്തന്നെ തങ്ങൾ നിഷേധിക്കുന്ന സംഗതികൾക്ക് എതിരായിക്കാണുന്ന ഹദീഥുകൾ ഉണ്ടെങ്കിൽ, അവയുടെ നേരെ കണ്ണടക്കലും ഇവരുടെ പതിവാകുന്നു. ഹദീഥുകളെ പ്രത്യക്ഷത്തിലങ്ങ് തള്ളിക്കളയുന്നത് തങ്ങളെപ്പറ്റി സംശയമുളവാക്കുമെന്നത് കൊണ്ട് ഹദീഥുകളെപ്പറ്റി ഒന്നും പ്രസ്താവിക്കാതെ വിട്ടുകളഞ്ഞേക്കും. അല്ലാത്തപക്ഷം, തങ്ങൾക്ക് തന്നെയും അനുകൂലമായി വരുന്ന ഹദീഥുകൾ, വേണ്ടുമ്പോൾ സ്വീകരിക്കുവാനും മാർഗമുണ്ടാവുകയില്ലല്ലോ. അല്ലാഹു നമുക്ക് സത്യബോധവും, അവന്റെ മതത്തിൽ സ്ഥിരചിത്തതയും പ്രദാനം ചെയ്യട്ടെ! ആമീൻ.

﴿ولله المنة والفضل وهو الموفق للسداد والصواب والحمدلله اولا واخرا﴾

سورة الحج

# 22. സൂറത്തുൽ ഹജ്ജ്

[52 മുതൽ 55 കൂടിയ ആയത്തുകൾ മക്കയുടെയും മദീനയുടെയും ഇടയ്ക്കുവെച്ച് അവതരിച്ചതും, ബാക്കി മദീനയിൽ അവതരിച്ചതാണെന്നും, 19 മുതൽ 24 കൂടിയ വചനങ്ങളൊഴിച്ച് ബാക്കി മദീനയിൽ അവതരിച്ചതുമാണെന്നും അഭിപ്രായങ്ങളുണ്ട്. മിക്കവാറും വചനങ്ങൾ മദനിയും, ബാക്കി മക്കിയും ആണെന്ന് പറയുന്നതായിരിക്കും കൂടുതൽ ശരിയായിട്ടുള്ളത്.]

വചനങ്ങൾ 78 – വിഭാഗം (റുകൂഅ്) 10

ഈ സൂറത്തിലെ പ്രധാന പ്രതിപാദ്യവിഷയങ്ങൾ മൊത്തത്തിൽ മൂന്നാകുന്നു: 1. മരണാനന്തര ജീവിതത്തെക്കുറിച്ച്. 2. ഹജ്ജിനെയും 'മസ്ജിദുൽഹറാമി'നെയും സംബന്ധിച്ച്. 3. യുദ്ധം, അക്രമകാരികളുടെ നാശം, സ്രഷ്ടാവിന്റെ അസ്തിത്വം, വിഗ്രഹാദി ദൈവങ്ങളുടെ ദുർബ്ബലത മുതലായ പൊതുകാര്യങ്ങളെ സംബന്ധിച്ച്.

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ

**പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ തിരുനാമത്തിൽ.**

يَـٰٓأَيُّهَا ٱلنَّاسُ ٱتَّقُوا۟ رَبَّكُمْ ۚ إِنَّ زَلْزَلَةَ ٱلسَّاعَةِ شَىْءٌ عَظِيمٌ ﴿١﴾

**﴾1﴿ ഹേ, മനുഷ്യരേ! നിങ്ങളുടെ രക്ഷിതാവിനെ ഭയപ്പെടുവിൻ! നിശ്ചയമായും, അന്ത്യസമയത്തിലെ [ലോകാവസാനഘട്ടത്തിലെ] പ്രകമ്പനം വമ്പിച്ച ഒരു കാര്യമത്രെ!**

يَوْمَ تَرَوْنَهَا تَذْهَلُ كُلُّ مُرْضِعَةٍ عَمَّآ أَرْضَعَتْ

**﴾2﴿ നിങ്ങൾ അത് കാണുന്ന ദിവസം, മുല കൊടുക്കുന്ന ഓരോ സ്ത്രീയും അവൾ മുലകൊടുക്കുന്നതിനെ [ശിശുവിനെ]ക്കുറിച്ച് അശ്രദ്ധയിലായിത്തീരും;**

وَتَضَعُ كُلُّ ذَاتِ حَمْلٍ حَمْلَهَا وَتَرَى ٱلنَّاسَ سُكَٰرَىٰ وَمَا هُم بِسُكَٰرَىٰ وَلَٰكِنَّ عَذَابَ ٱللَّهِ شَدِيدٌ ﴿٢﴾

**ഗർഭവതിയായ ഓരോ സ്ത്രീയും അവളുടെ ഗർഭം പ്രസവിച്ചു പോകുകയും ചെയ്യുന്നതാണ്! ജനങ്ങളെ മത്തന്മാരായി നിനക്ക് കാണാം. [വാസ്തവത്തിൽ] അവർ മത്തൻമാരേയല്ല; പക്ഷേ, അല്ലാഹുവിന്റെ ശിക്ഷ കഠിനമായതത്രെ!**

---

﴾1﴿ يَا أَيُّهَا النَّاسُ ഹേ മനുഷ്യരേ اتَّقُوا നിങ്ങൾ ഭയപ്പെടുവിൻ, സൂക്ഷിക്കുവിൻ رَبَّكُمْ നിങ്ങളുടെ രക്ഷിതാവിനെ إِنَّ زَلْزَلَةَ നിശ്ചയമായും കുലുക്കം, പ്രകമ്പനം السَّاعَةِ അന്ത്യസമയത്തിന്റെ, അന്ത്യഘട്ടത്തിന്റെ شَيْءٌ عَظِيمٌ വമ്പിച്ച ഒരു കാര്യമാണ്. ﴾2﴿ يَوْمَ تَرَوْنَهَا നിങ്ങളത് കാണുന്ന ദിവസം تَذْهَلُ അശ്രദ്ധയിലാകും, അന്തം വിട്ടുപോകും كُلُّ مُرْضِعَةٍ എല്ലാ മുല കൊടുക്കുന്നവളും عَمَّا أَرْضَعَتْ അവൾ മുല കൊടുക്കുന്നതിനെ [ശിശുവിനെ]ക്കുറിച്ച് وَتَضَعُ പ്രസവിക്കുകയും ചെയ്യും كُلُّ ذَاتِ حَمْلٍ എല്ലാ ഗർഭവതിയും, ഗർഭമുള്ളവളും حَمْلَهَا അവളുടെ ഗർഭത്തെ وَتَرَى നീ കാണും, നിനക്ക് കാണാം النَّاسَ മനുഷ്യരെ سُكَارَى മത്തൻമാരായി وَمَا هُمْ അവരല്ല, അവരല്ലതാനും بِسُكَارَى മത്തൻമാർ, മത്തുപിടിച്ചവർ وَلَٰكِنَّ പക്ഷേ, എങ്കിലും عَذَابَ اللهِ അല്ലാഹുവിന്റെ ശിക്ഷ شَدِيدٌ കഠിനമായതാണ്

---

ലോകാവസാനകാലത്ത് സംഭവിക്കുന്ന അതിഭയങ്കരങ്ങളായ സംഭവവികാസങ്ങളാകുന്നു ഇവിടെ പ്രകമ്പനം അഥവാ കുലുക്കം (زَلْزَلَة) കൊണ്ടുദ്ദേശ്യം. അതിന്റെ കാഠിന്യവും, ഗൗരവവും നിമിത്തം ശിശുക്കൾക്ക് മുലകൊടുക്കുന്ന മാതാക്കൾ അവരുടെ സ്വന്തം ദേഹത്തെക്കാൾ സ്നേഹിക്കുന്ന അരുമക്കുഞ്ഞുങ്ങളുടെ കാര്യംപോലും മറന്നുപോകും. ഗർഭിണികളായ സ്ത്രീകൾ സമയമെത്താതെതന്നെ പെട്ടെന്ന് പ്രസവിച്ചു പോകും. മനുഷ്യരെല്ലാം ലഹരിപിടിച്ച മത്തൻമാരെപ്പോലെ എന്തെന്നില്ലാത്തവണ്ണം പരിഭ്രാന്തരായിത്തീരും. ക്വബ്റുകളിൽ നിന്ന് എഴുന്നേല്പിക്കപ്പെടുന്നതിന്റെ മുമ്പത്തെ സ്ഥിതിതന്നെ ഇതാണെങ്കിൽ, അതിനെത്തുടർന്നുണ്ടാകുന്ന സംഭവങ്ങളും സ്ഥിതിഗതികളും എത്രമേൽ ഭയാനകമായിരിക്കും?! അല്ലാഹു കാക്കട്ടെ! ആമീൻ. ബനൂമുസ്ത്വലക്വ് (بَنُو الْمُصْطَلَق) യുദ്ധകാലത്താണ് ഈ ആയത്ത് അവതരിച്ചതെന്നും, നബിﷺ അത് സ്വഹാബികൾക്ക് ഓതിക്കേൾപ്പിച്ചപ്പോൾ അവർ, മറ്റൊരിക്കലും ഉണ്ടായിട്ടില്ലാത്ത അത്ര അധികം കരയുകയുണ്ടായെന്നും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു.

وَمِنَ ٱلنَّاسِ مَن يُجَٰدِلُ فِى ٱللَّهِ بِغَيْرِ

**﴾3﴿ യാതൊരു അറിവുമില്ലാതെ, അല്ലാഹുവിന്റെ കാര്യത്തിൽ തർക്കി**

عِلْمٍ وَيَتَّبِعُ كُلَّ شَيْطَٰنٍ مَّرِيدٍ ۝٣

ക്കുകയും, ധിക്കാരശീലനായ എല്ലാ (തരം) പിശാചിനെയും പിൻപറ്റു കയും ചെയ്യുന്ന ചിലർ മനുഷ്യരിലു ണ്ട്.

كُتِبَ عَلَيْهِ أَنَّهُۥ مَن تَوَلَّاهُ فَأَنَّهُۥ يُضِلُّهُۥ وَيَهْدِيهِ إِلَىٰ عَذَابِ ٱلسَّعِيرِ ۝٤

《4》 തന്നെ ആർ കാര്യകർത്താവാ ക്കിയോ അവനെ വഴിപിഴപ്പിക്കുക യും, ജ്വലിക്കുന്ന നരകശിക്ഷയി ലേക്ക് നയിക്കുകയും ചെയ്യുന്നതാ ണെന്ന് അവനെ (പിശാചിനെ)ക്കു റിച്ച് രേഖപ്പെടുത്തപ്പെട്ടിരിക്കുന്നു. (അതിൽ മാറ്റം വരുകയില്ല.)

---

《3》 وَمِنَ النَّاسِ മനുഷ്യരിലുണ്ട് مَنْ ചിലർ يُجَادِلُ അവൻ തർക്കിക്കും فِي اللَّهِ അല്ലാഹുവിൽ, അല്ലാഹുവിന്റെ കാര്യത്തിൽ بِغَيْرِ عِلْمٍ യാതൊരു അറിവും കൂടാതെ وَيَتَّبِعُ പിൻപറ്റുകയും ചെയ്യും كُلَّ شَيْطَانٍ എല്ലാ പിശാചിനെയും مَرِيدٍ ധിക്കാരശീലനായ 《4》 كُتِبَ രേഖപ്പെടുത്തപ്പെട്ടിരിക്കുന്നു, നിശ്ചയിക്കപ്പെട്ടിരിക്കുന്നു عَلَيْهِ അവനെപ്പറ്റി, അവന്റെ പേരിൽ أَنَّهُ അവനാണെന്ന് مَنْ تَوَلَّاهُ അവനെ ആർ കാര്യകർത്താവാക്കിയോ فَأَنَّهُ يُضِلُّهُ എന്നാൽ അവൻ അവനെ വഴി പിഴപ്പിക്കുന്നതാണെന്ന് وَيَهْدِيهِ അവനെ നയിക്കുകയും ചെയ്യും, അവന് വഴി കാണിക്കയും ചെയ്യും إِلَىٰ عَذَابِ ശിക്ഷയിലേക്ക് السَّعِيرِ ജ്വലിക്കുന്ന നരകത്തിന്റെ

---

അല്ലാഹുവിന്റെ പ്രവർത്തനങ്ങൾ, അവന്റെ ശക്തിമാഹാത്മ്യങ്ങളെക്കുറിക്കുന്ന മഹൽഗുണങ്ങൾ, അവന്റെ മതകാര്യങ്ങൾ ആദിയായവയെല്ലാം 'അല്ലാഹുവിന്റെ കാര്യ' ത്തിൽ ഉൾപ്പെടുന്നു. സത്യവിശ്വാസം, സദാചാരം, ധാർമികബോധം മുതലായവ യിൽനിന്ന് മനുഷ്യരെ അകറ്റി നിറുത്തുവാൻ പരിശ്രമം നടത്തുക, നിർമതനിരീശ്വര സിദ്ധാന്തങ്ങൾ പ്രചരിപ്പിക്കുക, അന്ധവിശ്വാസങ്ങളും അനാചാരങ്ങളും നിലനിർത്തു വാൻ യത്നിക്കുക, ശരിയായ അറിവോ ലക്ഷ്യമോ ന്യായമോ കൂടാതെയുള്ള തർക്ക ങ്ങൾ നടത്തുക, സത്യത്തിലും ലക്ഷ്യത്തിലും സംശയം ജനിപ്പിക്കുന്ന വിമർശനങ്ങൾ നടത്തുക എന്നിങ്ങനെയുള്ള ദുസ്സമ്പ്രദായക്കാരായ ഏതുതരം പിശാചുക്കളെയും– അവർ മനുഷ്യവർഗത്തിൽപെട്ടവരാകട്ടെ– ജിന്നുവർഗത്തിൽപ്പെട്ടവരാകട്ടെ– പിൻതുടരുന്നവരെ ഈ വചനം ശക്തിയായി താക്കീത് ചെയ്യുന്നു. ഇത്തരം പ്രവർത്തനങ്ങളിൽ ഏർപ്പെടു ന്നതും, ഇത്തരക്കാരുമായി കൂട്ടുകെട്ടുണ്ടാക്കുന്നതും ഇഹലോകത്ത് ദുർമാർഗത്തെയും, പരലോകത്ത് നരകശിക്ഷയെയും മാത്രമാണ് പ്രദാനം ചെയ്യുക എന്നും അത് ചൂണ്ടി ക്കാട്ടുന്നു. 8–ാം വചനത്തിൽ കൂടുതൽ വിവരം കാണാം.

സത്യവും ലക്ഷ്യവും മറച്ചുകൊണ്ടോ, അവയെ ചോദ്യം ചെയ്തുകൊണ്ടോ തർക്ക ത്തിനും, വിമർശനത്തിനും മിനക്കെടുന്നവർ ധിക്കാരശീലൻമാരായ പിശാചുക്കൾ (شَيْطَانٍ مَرِيدٍ) തന്നെ. ലക്ഷ്യവും യാഥാർത്ഥ്യവും അറിയുവാൻ ശ്രമിക്കാതെ അതിന് വഴങ്ങുന്നവർ, അവരെ പിൻപറ്റിനടക്കുന്ന അനുയായികളുമാകുന്നു. സത്യം വെളിപ്പെ

ടുവാൻ വേണ്ടി ലക്ഷ്യത്തിന്റെ അടിസ്ഥാനത്തിൽ വാഗ്വാദം നടത്തുന്നതിന് വിരോധമില്ലെന്നുമാത്രമല്ല, അത് ആവശ്യവും കൂടിയായിരിക്കും. സത്യം വെളിപ്പെട്ടാൽ ഉടനെ അത് സ്വീകരിക്കുകയും, ലക്ഷ്യത്തെ പരാജയപ്പെടുത്തുവാൻ മാർഗം അന്വേഷിക്കാതിരിക്കുകയും ചെയ്യുന്നത് നല്ല തർക്കത്തിന്റെ ലക്ഷണമാകുന്നു. നബിﷺ അരുളിച്ചെയ്ത ഒരു ഹദീഥ് ഇവിടെ ശ്രദ്ധേയമാകുന്നു:

ما ضل قوم بعد هدى كانوا عليه الا اوتوا الجدل ـ احمدوابن ماجه والترمذى

ഏതൊരു ജനതയും, നേർമാർഗത്തിലായിരുന്നതിന് ശേഷം, അവരിൽ തർക്കം നൽകപ്പെട്ടിട്ടല്ലാതെ വഴിപിഴക്കാറില്ല എന്ന് സാരം.

يَٰٓأَيُّهَا ٱلنَّاسُ إِن كُنتُمْ فِى رَيْبٍ مِّنَ ٱلْبَعْثِ فَإِنَّا خَلَقْنَٰكُم مِّن تُرَابٍ ثُمَّ مِن نُّطْفَةٍ ثُمَّ مِنْ عَلَقَةٍ ثُمَّ مِن مُّضْغَةٍ مُّخَلَّقَةٍ وَغَيْرِ مُخَلَّقَةٍ لِّنُبَيِّنَ لَكُمْ

**﴾5﴿ ഹേ, മനുഷ്യരേ! (മരണശേഷം) ഉയിർത്തെഴുന്നേല്പിനെപ്പറ്റി നിങ്ങൾ സംശയത്തിലാണെങ്കിൽ (ആലോചിച്ചു നോക്കുക): നിശ്ചയമായും, നിങ്ങളെ നാം മണ്ണിൽ നിന്നും, പിന്നീട് ഇന്ദ്രിയത്തുള്ളിയിൽനിന്നും, പിന്നെ രക്തപിണ്ഡത്തിൽനിന്നും, പിന്നീട് ശരിയായ രൂപം നൽകപ്പെട്ടതും രൂപം നൽകപ്പെടാത്തതുമായ മാംസപിണ്ഡത്തിൽ നിന്നും സൃഷ്ടിച്ചു: നിങ്ങൾക്ക് (നമ്മുടെ സൃഷ്ടി മാഹാത്മ്യം) വ്യക്തമാക്കിത്തരുവാൻവേണ്ടി(യാണ് അങ്ങനെ ചെയ്തത്).**

وَنُقِرُّ فِى ٱلْأَرْحَامِ مَا نَشَآءُ إِلَىٰٓ أَجَلٍ مُّسَمًّى ثُمَّ نُخْرِجُكُمْ طِفْلًا ثُمَّ لِتَبْلُغُوٓا۟ أَشُدَّكُمْ ۖ وَمِنكُم مَّن يُتَوَفَّىٰ وَمِنكُم مَّن يُرَدُّ إِلَىٰٓ أَرْذَلِ ٱلْعُمُرِ لِكَيْلَا يَعْلَمَ مِنۢ بَعْدِ عِلْمٍ شَيْـًٔا ۚ

**നാം ഉദ്ദേശിക്കുന്നതിനെ നിർണയിക്കപ്പെട്ട ഒരവധിവരെ ഗർഭാശയങ്ങളിൽ നാം താമസിപ്പിക്കുന്നു; പിന്നീട്, നിങ്ങളെ ശിശുക്കളായി നാം പുറത്തുകൊണ്ടുവരുന്നു; പിന്നെ, നിങ്ങൾ നിങ്ങളുടെ പൂർണദശ പ്രാപിക്കും വരെയും (വളർത്തിക്കൊണ്ടുവരുന്നു). നിങ്ങളിൽ (നേരത്തെ) മരണമടയുന്നവരുണ്ട്; അറിവുണ്ടായിരുന്നതിന് ശേഷം (അത് നഷ്ടപ്പെട്ട്) യാതൊന്നും അറിയാതായിത്തീരുമാറ് ആയുസ്സിന്റെ ഏറ്റവും ദുർബ്ബലാവസ്ഥ വരേക്കും ഒഴിവാക്കിവിടപ്പെടുന്നവരും നിങ്ങളിലുണ്ട്.**

وَتَرَى ٱلْأَرْضَ هَامِدَةً فَإِذَآ أَنزَلْنَا عَلَيْهَا ٱلْمَآءَ ٱهْتَزَّتْ وَرَبَتْ وَأَنۢبَتَتْ مِن كُلِّ زَوْجٍۭ بَهِيجٍ ﴿٥﴾

**ഭൂമി, വരണ്ടുകിടക്കുന്നതായി നീ കാണുന്നു; എന്നിട്ട് അതിൻമേൽ നാം (മഴ)വെള്ളം ഇറക്കിയാൽ അത് (ചൈതന്യം പൂണ്ട്) സ്ഫുരിച്ചുവരികയും, ചീർക്കുകയും ചെയ്യുന്നു; കൗതുകമുള്ള എല്ലാ (സസ്യ) ഇണകളെയും അത് ഉൽപാദിപ്പിക്കുകയും ചെയ്യുന്നു!**

﴾5﴿ يَا أَيُّهَا النَّاسُ ഹേ മനുഷ്യരേ إِنْ كُنتُمْ നിങ്ങളാണെങ്കിൽ فِي رَيْبٍ വല്ല സംശയത്തിലും مِنَ الْبَعْثِ ഉയിർത്തെഴുന്നേൽപിനെ (രണ്ടാമത്തെ ജീവിതത്തെ)പ്പറ്റി فَإِنَّا എന്നാൽ നിശ്ചയമായും നാം خَلَقْنَاكُم നിങ്ങളെ സൃഷ്ടിച്ചിരിക്കുന്നു مِن تُرَابٍ മണ്ണിൽനിന്ന്, മണ്ണിനാൽ ثُمَّ مِن نُّطْفَةٍ പിന്നെ ഇന്ദ്രിയത്തുള്ളിയിൽനിന്നും ثُمَّ مِنْ عَلَقَةٍ പിന്നെ രക്തപിണ്ഡത്തിൽ അള്ളിപ്പിടിക്കുന്നതിൽ നിന്നും ثُمَّ مِن مُّضْغَةٍ പിന്നെ മാംസപിണ്ഡത്തിൽ നിന്നും مُّخَلَّقَةٍ രൂപം നൽകപ്പെട്ടതായ وَغَيْرِ مُخَلَّقَةٍ രൂപം നൽകപ്പെടാത്തതുമായ لِّنُبَيِّنَ നാം വ്യക്തമാക്കിത്തരുവാൻവേണ്ടി لَكُمْ നിങ്ങൾക്ക് وَنُقِرُّ നാം താമസിപ്പിക്കുന്നു فِي الْأَرْحَامِ ഗർഭാശയങ്ങളിൽ مَا نَشَاءُ നാം ഉദ്ദേശിക്കുന്നതിനെ إِلَىٰ أَجَلٍ ഒരു അവധിവരെ مُّسَمًّى നിർണയിക്കപ്പെട്ട ثُمَّ പിന്നീട് نُخْرِجُكُمْ നിങ്ങളെ നാം പുറത്തുകൊണ്ടുവരുന്നു طِفْلًا ശിശുവായി, ശിശുക്കളായി ثُمَّ പിന്നീട് لِتَبْلُغُوا നിങ്ങൾ എത്തുന്നതുവരെയും, എത്തുവാൻവേണ്ടിയും أَشُدَّكُمْ നിങ്ങളുടെ പൂർണദശ, നിങ്ങളുടെ ഏറ്റവും ശക്തിയായ അവസ്ഥ وَمِنكُم നിങ്ങളിലുണ്ട് مَّن يُتَوَفَّىٰ മരണമടയുന്നവർ وَمِنكُم നിങ്ങളിലുണ്ട് مَّن يُرَدُّ ഒഴിവാക്കി വിടപ്പെടുന്നവർ, ആക്കപ്പെടുന്നവർ إِلَىٰ أَرْذَلِ الْعُمُرِ ആയുസ്സിന്റെ ഏറ്റവും ദുർബ്ബലാവസ്ഥവരെ, ഏറ്റവും താണനിലവരെ لِكَيْلَا يَعْلَمَ അവൻ അറിയാതിരിക്കുവാൻ (അറിയാതിരിക്കുമാറ്) مِن بَعْدِ عِلْمٍ അറിവിന് (അറിവുണ്ടായതിന്) ശേഷം شَيْئًا യാതൊന്നും وَتَرَى നിനക്ക് കാണാം, നീ കാണുന്നു الْأَرْضَ ഭൂമിയെ هَامِدَةً വരണ്ടതായി, അടങ്ങിക്കിടക്കുന്നതായി فَإِذَا أَنزَلْنَا എന്നിട്ട് നാം ഇറക്കിയാൽ عَلَيْهَا അതിൻമേൽ, അതിൽ الْمَاءَ വെള്ളം (മഴ) اهْتَزَّتْ അത് സ്ഫുരിക്കുന്നു, ഇളകുന്നു وَرَبَتْ അത് ചീർക്കുകയും ചെയ്യുന്നു, പൊന്തുകയും ചെയ്യുന്നു وَأَنبَتَتْ അത് ഉൽപാദിപ്പിക്കുകയും (മുളപ്പിക്കുകയും) ചെയ്യുന്നു مِن كُلِّ زَوْجٍ എല്ലാ ഇണകളെയും بَهِيجٍ കൗതുകമുള്ള, അഴകുള്ള

മരണാനന്തരജീവിതത്തിൽ വിശ്വസിക്കുവാൻ തയ്യാറില്ലാത്തവരോട്, തങ്ങളുടെ സ്വന്തം സൃഷ്ടിയുടെ ആരംഭം മുതൽ മരണംവരെയുള്ള അവസ്ഥാവിശേഷങ്ങളെപ്പറ്റി ചിന്തിച്ചുനോക്കുവാൻ അല്ലാഹു കൽപിക്കുന്നു. അപ്രകാരം, അവരുടെ ആദ്യസൃഷ്ടിയുടെ കർത്താവായ അല്ലാഹുവിന് അവരെ ജീവിപ്പിക്കുവാൻ നിശ്ചയമായും കഴിവുണ്ടെന്നും, അനേകം സ്ഥിതിമാറ്റങ്ങൾക്ക് വിധേയരാകുന്നതിൽ അസാംഗത്യമൊന്നുമില്ലെന്നും അപ്പോഴവർക്ക് മനസ്സിലാക്കുവാൻ കഴിയും. മനുഷ്യന്റെ ഉത്ഭവം മുതൽ മര

ണംവരെയുള്ള കാലഘട്ടത്തിൽ അവന്റെ ശരീരത്തിൽ നടന്നുകൊണ്ടിരിക്കുന്ന മാറ്റ ങ്ങൾ വാസ്തവത്തിൽ കണക്കറ്റതാകുന്നു. എങ്കിലും അവയിൽ പ്രധാനമായ ഏഴ് അവ സ്ഥകളെക്കുറിച്ചാണ് അല്ലാഹു ഇവിടെ പ്രസ്താവിക്കുന്നത്.

1-ാമത്തേത്: അവന്റെ തുടക്കം മണ്ണിൽനിന്നാകുന്നു (مِّن تُرَابٍ). മനുഷ്യന്റെ ആദ്യ പിതാവായ ആദം നബി (അ)യെ അല്ലാഹു സൃഷ്ടിച്ചതും, ഇന്ദ്രിയത്തിൽ അടക്കം ചെയ്ത മനുഷ്യബീജത്തിന്റെ ഉത്ഭവവും മണ്ണിൽനിന്നാണല്ലോ. മണ്ണിൽനിന്നും ജല ത്തിൽനിന്നുമായി ഉൽപാദിപ്പിക്കുന്ന ഭക്ഷണപദാർത്ഥങ്ങളിൽ നിന്ന് ആദ്യം രക്തവും പിന്നീട് ശുക്ളവും ഉണ്ടാകുന്നു.

2-ാമത്തേത്: ശുക്ളബീജത്തിൽ നിന്ന് തുടങ്ങുന്നു (ثُمَّ مِن نُّطْفَةٍ). ശുക്ളജലത്തിന്റെ ഏറ്റവും ചെറിയ ഒരംശം മാതാവിന്റെ ഗർഭാശയത്തിൽ പ്രവേശിക്കുന്നു. താമസിയാതെ, അതിൽനിന്ന് തികച്ചും വ്യത്യസ്തമായ ഒരു ചെറിയ രൂപത്തിലേക്ക് അത് നീങ്ങുന്നു.

3-ാമത്തേത്: അനന്തരം അത് ഗർഭാശയഭിത്തികളിൽ അള്ളിപ്പിടിക്കുന്ന ഒരു രക്ത ക്കട്ട (**علقة**)യായി മാറുന്നു.

4-ാമത്തേത്: അല്പദിവസത്തിനകം അത് മാംസപിണ്ഡമായി (**مضغة**) മാറുന്നു. ഗർഭത്തിലിരിക്കുന്ന ശിശുവിന്റെ 4-ാമത്തെ ഈ ഘട്ടത്തെ അല്ലാഹു രണ്ട് അവസ്ഥയി ലായി വിവരിക്കുന്നു; ശരിയായ രൂപം നൽകപ്പെട്ടതും അല്ലാത്തതും (مُّخَلَّقَةٍ وَغَيْرِ مُخَلَّقَةٍ).

**مُّخَلَّقَةٍ** എന്ന പദം രണ്ട് മൂന്ന് തരത്തിൽ വ്യാഖ്യാനിക്കപ്പെടുന്നു. അതായത്: രൂപവും അവയവങ്ങളും, ഇന്ദ്രിയശക്തികളുമെല്ലാം പൂർത്തിയായി നൽകപ്പെട്ടത് എന്നും, ജീവ നോടുകൂടി പ്രസവിക്കപ്പെടത്തക്കവണ്ണം പൂർണനില നൽകപ്പെട്ടത് എന്നും, മനുഷ്യ രൂപം പൂർത്തിയായി നൽകപ്പെട്ടത് എന്നും- ഇങ്ങനെ മൂന്ന് വിധത്തിൽ- വ്യാഖ്യാനിക്ക പ്പെട്ടുകാണാം. രൂപം നൽകപ്പെടാത്തത് (**غير مخلقة**) എന്ന വാക്കിന്റെ ഉദ്ദേശ്യവും ഇത നുസരിച്ച് വ്യാഖ്യാനിക്കപ്പെടാം. ഏതഭിപ്രായം നാം സ്വീകരിച്ചാലും, മേൽപറഞ്ഞ നാല് ഘട്ടങ്ങളിൽവെച്ച് കൂടുതൽ സമയം പിടിക്കുന്നത് ഈ നാലാമത്തെ ഘട്ടത്തിലാകു ന്നു. ഗർഭസ്ഥശിശുവിന്റെ പൂർണതയും അപൂർണതയും നിർണയിക്കപ്പെടുന്നതും, ആകൃതിയും പ്രകൃതിയും നൽകപ്പെടുന്നതും ഈ ഘട്ടത്തിലാകുന്നു. അങ്ങനെ കുറ ച്ചുമാസങ്ങളോളം ആ ശിശു ഗർഭാശയലോകത്ത് വെച്ച് വളർത്തപ്പെടുന്നു. അനുനി മിഷം അതിന് വേണ്ടുന്ന എല്ലാ ശുശ്രൂഷകളും അല്ലാഹുവിന്റെ അനുഗ്രഹമാകുന്ന ഹസ്തം നടത്തിക്കൊണ്ടിരിക്കുന്നു. വളരുവാനും, വികസിക്കുവാനും, ഭക്ഷണപാനീയ ങ്ങൾക്കും വേണ്ടുന്ന എല്ലാ സൗകര്യങ്ങളും അവിടെ അത് ശരിപ്പെടുത്തിക്കൊടുക്കു ന്നു. ഇത്രയും കാലത്തെ അത്ഭുതകരമായ- അജ്ഞാതമായ- ആ ജീവിതത്തെപ്പറ്റി മനുഷ്യന് വേഗം കണ്ടറിയുക സാദ്ധ്യമല്ലെങ്കിലും, അവന് അത് നിഷേധിക്കുവാൻ സാദ്ധ്യമല്ല. ഇതിനെപ്പറ്റി മാത്രം ആലോചിക്കുന്നതായാൽ അല്ലാഹുവിന്റെ ശക്തിമാ ഹാത്മ്യവും, അവന്റെ സൃഷ്ടിവൈഭവവും മനുഷ്യന് മനസ്സിലാക്കുവാൻ പ്രയാസവു മില്ല. അതുകൊണ്ടാണ് ഇത്രയും സംഗതികൾ ചൂണ്ടിക്കാണിച്ചതിനെത്തുടർന്ന് لِّنُبَيِّنَ لَكُمْ (നിങ്ങൾക്ക് വ്യക്തമാക്കിത്തരുവാൻ വേണ്ടി) എന്ന് അല്ലാഹു പറയുന്നത്.

ഡോക്ടർ എ. സി. സെൽമൺ, M. D അദ്ദേഹത്തിന്റെ 'ആരോഗ്യവും ദീർഘാ

യുസ്സും' എന്ന ഗ്രന്ഥത്തിൽ *(*)* പറയുന്ന ചില സംഗതികൾ ഉദ്ധരിക്കുന്നത് ഇവിടെ സന്ദർഭോചിതമായിരിക്കും:-

'ഒരു സ്ത്രീ ഗർഭം ധരിച്ചുകഴിഞ്ഞാലുടൻതന്നെ, കടുക് മണിയെക്കാൾ ചെറുതായ അണ്ഡം (ഇതിന്റെ വ്യാസം ഒരു അംഗുലത്തിന്റെ നൂറ്റി ഇരുപത്തഞ്ചിൽ ഒരു ഭാഗം മാത്രമാണ്.) വളരുവാൻ തുടങ്ങുന്നു. ഏതാനും ദിവസങ്ങൾ കഴിയുമ്പോൾ അതിനൊരു മൽബറി (Mulberry = അമറാത്തി) പഴത്തിന്റെ ആകൃതിയും, ഏകദേശം അത്രത്തോളം വലിപ്പവും ഉണ്ടാകുന്നു. നാലാഴ്ചകൊണ്ട് അതൊരു പ്രാവിന്റെ മുട്ടയോളമാകുന്നു. രണ്ടാം മാസാവസാനത്തോടുകൂടി ഒരു കോഴിമുട്ടയോളം വലിപ്പമുണ്ടാകുകയും, ഒരു മനുഷ്യശരീരത്തിന്റെ ആകൃതി ഉണ്ടായിത്തുടങ്ങുകയും ചെയ്യും. ഗർഭാശയത്തിന്റെ ഉൾഭാഗത്തോട് അതിനെ ബന്ധിച്ചിരിക്കുന്ന ഏതാനും രക്തനാഡികൾ ഉണ്ട്. മാതാവ് ഭക്ഷിച്ചു ദഹിക്കുന്ന ഭക്ഷണങ്ങൾ അവളുടെ രക്തനാഡികൾവഴി ഗർഭശിശുവിലേക്ക് കടന്നുചെല്ലുന്നു.'

'ഒരു മൽബറിപ്പഴത്തെപ്പോലെ കാണപ്പെടുന്ന ചെറുപിണ്ഡം വളർന്നു 206 അസ്ഥികളും, 500ൽപരം മാംസപേശികളും, കണ്ണ്, ചെവി, ഹൃദയം, തലച്ചോറ് മുതലായ അവയവങ്ങളും ഉള്ള ഒരു മനുഷ്യശരീരമായിത്തീരുന്നു എന്നുള്ളത് അത്യത്ഭുതകരമായ ഒരു സംഗതി തന്നെ! മനുഷ്യനെ സൃഷ്ടിച്ചതും ആ ചെറുപിണ്ഡം വളർന്നു ഒരു പുതിയ പരിപൂർണ ശരീരമായിത്തീരുവാനിടയാക്കുന്നതും സർവ്വശക്തനായ ദൈവം തന്നെയാണെന്നുള്ളതിന് ഇത് വേറൊരു തെളിവത്രെ......'

'നാലാം മാസാന്ത്യത്തിൽ ശിശുവിന് അഞ്ചംഗുലം നീളമുണ്ടായിരിക്കും, ആറുമാസം കഴിയുമ്പോൾ അതിന് രണ്ടരറാത്തൽ ഘനം കാണും. 6-ാം മാസാവസാനത്തിൽ ജനിക്കുന്ന പക്ഷം, ശിശു ഏതാനും ദിവസത്തിലധികം ജീവിച്ചിരിക്കുകയില്ല. 9-ാം മാസാവസാനത്തിൽ ശിശുവിന് 4 മുതൽ 6വരെ റാത്തൽ ഘനവും, ഏകദേശം 18 അംഗുലം നീളവും ഉണ്ടായിരിക്കും......... 10-ാം മാസാവസാനത്തിൽ (280 ദിവസം കഴിയുമ്പോൾ) അത് പരിപൂർണ വളർച്ച പ്രാപിച്ചിരിക്കും. അപ്പോൾ 6 മുതൽ 10 റാത്തൽ വരെ ഘനവും, ഉദ്ദേശ്യം 20 അംഗുലം നീളവും കാണും.'

'ഗർഭകാലം ഏകദേശം ഇരുനൂറ്റി എൺപത് ദിവസങ്ങളാണ്......... എങ്കിലും, ശരിയായ ജനനതിയ്യതി നിശ്ചയിക്കുവാൻ ഒരു പ്രകാരത്തിലും സാദ്ധ്യമാകുന്നതല്ല. കണക്കാക്കപ്പെട്ടിരിക്കുന്ന ദിവസത്തിന് ഒരാഴ്ച മുമ്പായോ, ഒരാഴ്ച കഴിഞ്ഞിട്ടോ ശിശു ജനിച്ചേക്കാം..........' (ആരോഗ്യവും ദീർഘായുസ്സും പേജ്: 145, 146.) ഒരാഴ്ച മുമ്പോ പിമ്പോ ആകാമെന്ന് ഡാക്ടർ പറഞ്ഞത് സാധാരണസ്ഥിതി മാത്രമാണ്. സാധാരണക്കെതിരായി സംഭവിക്കാവുന്നതിനെപ്പറ്റി ആർക്കും ഏകദേശ അഭിപ്രായം പറയുവാനും സാദ്ധ്യമല്ല.

5-ാമത്തെ അവസ്ഥ: അല്ലാഹു ഉദ്ദേശിച്ച കാലം തികയുമ്പോൾ, ഈ ബാഹ്യലോകത്തേക്ക് അവൻ (മനുഷ്യൻ) ശിശുവായി പുറത്തുവരുന്ന. (ثُمَّ نُخْرِجُكُمْ طِفْلًا) പുറത്തുവരുമ്പോൾ, കരയുവാൻമാത്രം പഠിച്ച അവൻ ഉടനെ മുലപ്പാൽ കുടിക്കുവാനും, ക്രമേണ ഓരോ അറിവും, അഭ്യാസവും കരസ്ഥമാക്കുവാനും ശീലിച്ചുവരുന്നു. അജ്ഞാതലോകത്തുവെച്ച് പരിപാലിച്ച അതേ ഹസ്തം തന്നെ, അവനെ വളർത്തിക്കൊണ്ടുപോരുവാൻ വേണ്ടത് ഈ ലോകത്തും അവനുവേണ്ടി മുൻകൂട്ടി തയ്യാറാക്കിവെച്ചിട്ടുണ്ട്.

***(*) ആരോഗ്യസംബന്ധമായ പ്രധാനപ്പെട്ട പല തത്വങ്ങളും ഉൾക്കൊള്ളുന്ന വിശിഷ്ടഗ്രന്ഥമാണിത്. ഈ ഗ്രന്ഥം പല ഭാഷകളിലേക്കും വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ട്.***

6-ാമത്തേത്: അങ്ങനെ, അവൻ പ്രായപൂർത്തിയും, യുവത്വവും പ്രാപിക്കുന്നു. ബുദ്ധിയും തന്റേടവും ഉള്ളവനായിത്തീരുന്നു.

7-ാമത്തെ സ്ഥിതി മാറ്റം- ഇതാണ് അവസാനത്തേത്- അവനെ വീണ്ടും അദൃശ്യമായ മറ്റൊരു ലോകത്തേക്ക് കൊണ്ടുപോകുന്നു. അഥവാ അവൻ മരണമടയുന്നു. ഇതെപ്പോഴാണ്, എങ്ങനെയാണ്, എവിടെ വെച്ചാണ് എന്നൊന്നും ആർക്കും അറിഞ്ഞുകൂടാ. അവന്റെ സ്രഷ്ടാവിന് മാത്രമേ അത് അറിഞ്ഞുകൂടൂ. ചിലർക്ക് ആയുഷ്കാലം കുറവായിരിക്കും. അവർ നേരത്തെ മരിച്ചുപോകുന്നു. മറ്റുചിലർക്ക് ദീർഘായുസ്സ് നൽകപ്പെടുന്നു. വാർദ്ധക്യം നിമിത്തം അറിവും, കഴിവുമെല്ലാം നഷ്ടപ്പെട്ടുകേവലം ശിശുസമാനമായിത്തീർന്ന ശേഷമേ അവർ മരണമടയുന്നുള്ളൂ.

ഏതാണ്ട് ഇത് പോലെത്തന്നെയാണ് ഭൂമുഖത്ത് കാണപ്പെടുന്ന സസ്യലതാദികളുടെ ചരിത്രവും. ഉണങ്ങിവരണ്ട് തരിശായിക്കിടക്കുന്ന ഭൂമിയിൽ അല്ലാഹു മഴ വർഷിപ്പിക്കുന്നു. ഉടനെ അതിൽ പല മാറ്റങ്ങളും സംഭവിക്കുന്നു. അത് പെട്ടെന്ന് ചൈതന്യമുള്ളതായിത്തീരുന്നു. ചീർത്തു പിളരുന്നു; അൽപദിവസത്തിനകം പച്ചപിടിക്കുന്നു. കുറച്ചുദിവസം കൂടി കഴിയുമ്പോൾ ഹാ! എന്തൊരു കാഴ്ച! വൃക്ഷങ്ങളും ചെടികളുമായി! പൂവും കായുമായി! ഇങ്ങനെ മനുഷ്യന്റെയും, ഭൂമുഖത്ത് വളരുന്ന വസ്തുക്കളുടെയും, സ്ഥിതിഗതികളെപ്പറ്റി അൽപമാത്രമായ ചിന്തയെങ്കിലും ചെലുത്തുന്നവർക്ക് താഴെ പറയുന്ന പരമാർത്ഥങ്ങൾ കണ്ടെത്തുവാൻ കഴിയും:-

ذَٰلِكَ بِأَنَّ ٱللَّهَ هُوَ ٱلْحَقُّ وَأَنَّهُۥ يُحْىِ ٱلْمَوْتَىٰ وَأَنَّهُۥ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٦﴾

**《6》 അല്ലാഹുതന്നെയാണ് സ്ഥിരയാഥാർത്ഥ്യമുള്ളവൻ എന്നും, അവൻ മരിച്ചവരെ ജീവിപ്പിക്കുന്നുവെന്നും, അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവനാണെന്നുമുള്ള കാരണം കൊണ്ടാണത്;-**

وَأَنَّ ٱلسَّاعَةَ ءَاتِيَةٌ لَّا رَيْبَ فِيهَا وَأَنَّ ٱللَّهَ يَبْعَثُ مَن فِى ٱلْقُبُورِ ﴿٧﴾

**《7》 നിശ്ചയമായും, അന്ത്യസമയം വരുന്നതാണ്- അതിൽ യാതൊ രു സംശയവുമില്ല- എന്നും, അല്ലാഹു ഖബ്റുകളിൽ ഉള്ളവരെ ഉയിർത്തെഴുന്നേൽപിക്കുന്നതാണെന്നും (ഉള്ളത് കൊണ്ടും ആകുന്നു.),**

---

《6》 ذَٰلِكَ അത് بِأَنَّ ٱللَّهَ അല്ലാഹു ആണെന്നത് കൊണ്ടാണ് هُوَ അവൻ തന്നെ ٱلْحَقُّ യഥാർത്ഥമായുള്ളവൻ, സ്ഥിരമായുള്ളവൻ وَأَنَّهُ يُحْيِي അവൻ ജീവിപ്പിക്കുന്നു എന്നത് കൊണ്ടും ٱلْمَوْتَىٰ മരണപ്പെട്ടവരെ وَأَنَّهُ അവൻ ആണെന്നത് കൊണ്ടും عَلَىٰ كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവൻ, ശക്തൻ 《7》 وَأَنَّ ٱلسَّاعَةَ അന്ത്യസമയം ആണെന്നത് കൊണ്ടും آتِيَةٌ വരുന്നത് لَا رَيْبَ സംശയമേ ഇല്ല فِيهَا അതിൽ وَأَنَّ ٱللَّهَ അല്ലാഹു ആകുന്നു എന്നത് കൊണ്ടും يَبْعَثُ ഉയിർത്തെഴുന്നേൽപിക്കുന്നു مَن فِي ٱلْقُبُورِ ഖബറുകളിൽ (ശ്മശാനങ്ങളിൽ) ഉള്ളവരെ

അതായത് മേൽ വിവരിച്ച രണ്ടുകാര്യങ്ങൾ– മനുഷ്യന്റെ ഉത്ഭവം മുതൽ മരണം വരെയുള്ള സ്ഥിതിയും, സസ്യലതാദികളുടെ ഉൽപാദനവും– ആലോചിച്ചുനോക്കിയാൽ ഇത്രയും സംഗതികൾ ശരിക്കും ബോധ്യമാകും:–

(1) ഇങ്ങനെയെല്ലാം പ്രവർത്തിച്ചു നിയന്ത്രിച്ചുവരുന്ന മഹാശക്തി അല്ലാഹുവല്ലാതെ മറ്റാരുമല്ല. യഥാർത്ഥ ദൈവവും, സ്ഥിരമായി നിലകൊള്ളുന്നവനും അവൻ മാത്രമാണ് (اَنَّ اللهَ هُوَ الْحَقُّ). മറ്റുള്ളതെല്ലാം അസ്ഥിരവും, നാശമടയുന്നതുമാകുന്നു.

(2) മാതൃകയില്ലാത്ത ഈ മഹൽകൃത്യങ്ങളെല്ലാം നടത്തിപ്പോരുന്ന അവൻ ഒരു വസ്തുവിനെ മറ്റൊന്നായി മാറ്റുവാനും, ഉള്ളതിനെ ഇല്ലാതാക്കുവാനും, ഇല്ലാത്തതിനെ നിർമിക്കുവാനും കഴിയുന്നതുപോലെ, മരണപ്പെട്ടവരെ ജീവിപ്പിക്കുവാനും, കഴിയുന്നവനാകുന്നു. അവനത് ചെയ്യുന്നതുമാണ്. (وَأَنَّهُ يُحْيِي الْمَوْتَىٰ) മാത്രമല്ല,

(3) അവൻ ഉദ്ദേശിക്കുന്ന ഏത് കാര്യത്തിനും അവന് കഴിവുണ്ട്; അത് നടപ്പിലാക്കുവാൻ അവന് ഒട്ടും പ്രയാസമില്ല. (وَأَنَّهُ عَلَىٰ كُلِّ شَيْءٍ قَدِيرٌ) അതുപോലെത്തന്നെ, മനുഷ്യനും സസ്യവർഗങ്ങളും മാത്രമല്ല– ഈ ഭൂമിയിലുള്ളതെല്ലാം തന്നെ– നിത്യേന വന്നും, പോയും, ഉത്ഭവിച്ചും, നശിച്ചുംകൊണ്ടിരിക്കുകയാണ്. അപ്പോൾ ഈ ലോകം തന്നെ ഒരിക്കൽ നശിച്ചുപോകും.

(4) അതെ, അല്ലാഹു പറഞ്ഞത് പോലെ, ലോകാവസാനമാകുന്ന ഒരു അന്ത്യഘട്ടം സംഭവിക്കുമെന്നതിൽ യാതൊരു സന്ദേഹത്തിനും വകയില്ല. (وَأَنَّ السَّاعَةَ آتِيَةٌ لَا رَيْبَ فِيهَا) ഇത്രയും കാര്യങ്ങൾ സംഭവിക്കുമ്പോൾ.

(5) മരണപ്പെട്ട് മൺമറഞ്ഞവർ, കുറെ കഴിയുമ്പോൾ വീണ്ടും എഴുന്നേൽപിക്കപ്പെടുകയും അവരുടെ കാര്യങ്ങളെപ്പറ്റി ചോദിക്കപ്പെടുകയും ചെയ്യുന്നത് കേവലം യുക്തവും, സംഭവ്യവും മാത്രമാണ്. (وَأَنَّ اللَّهَ يَبْعَثُ مَنْ فِي الْقُبُورِ)

وَمِنَ ٱلنَّاسِ مَن يُجَـٰدِلُ فِى ٱللَّهِ بِغَيْرِ عِلْمٍ وَلَا هُدًى وَلَا كِتَـٰبٍ مُّنِيرٍ ﴿٨﴾

**﴾8﴿ യാതൊരു അറിവാകട്ടെ, മാർഗദർശനമാകട്ടെ, വെളിച്ചം നൽകുന്ന വേദഗ്രന്ഥമാകട്ടെ, (ഒന്നും) കൂടാതെ അല്ലാഹുവിന്റെ കാര്യത്തിൽ തർക്കിച്ചുവരുന്ന ചിലർ മനുഷ്യരിലുണ്ട്;–**

ثَانِىَ عِطْفِهِۦ لِيُضِلَّ عَن سَبِيلِ ٱللَّهِ ۖ لَهُۥ فِى ٱلدُّنْيَا خِزْىٌ ۖ وَنُذِيقُهُۥ يَوْمَ ٱلْقِيَـٰمَةِ عَذَابَ ٱلْحَرِيقِ ﴿٩﴾

**﴾9﴿ അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് (ജനങ്ങളെ) വഴിപിഴപ്പിക്കുവാനായി, (അഹംഭാവപൂർവ്വം) ചുമൽഭാഗം തിരിച്ചുകൊണ്ടത്രെ (അങ്ങനെ ചെയ്യുന്നത്). അവന്ന് ഇഹലോകത്ത് നിന്ദ്യാവസ്ഥയുണ്ട്; ഖിയാമത്തുനാളിൽ അവന് നാം ചുട്ടുകരിക്കുന്ന ശിക്ഷ അനുഭവിപ്പിക്കുകയും ചെയ്യുന്നതാണ്.**

ذَٰلِكَ بِمَا قَدَّمَتْ يَدَاكَ وَأَنَّ ٱللَّهَ

**﴾10﴿ '(അഹംഭാവപൂർവ്വം തർക്കിക്കുന്നവനേ!) നിന്റെ കൈകൾ മുമ്പ്**

لَيْسَ بِظَلَّٰمٍ لِّلْعَبِيدِ ﴿١٠﴾

**ചെയ്തുവെച്ചിട്ടുള്ളതും, അല്ലാഹു അടിയാൻമാരോട് ഒട്ടും അനീതി ചെയ്യുന്നവനല്ലെന്നുള്ളതും കൊണ്ടാണ് അത്.' (എന്ന് അവനോട് പറയപ്പെടും).**

---

﴾8﴿ وَمِنَ النَّاسِ മനുഷ്യരിലുണ്ട് مَن يُجَادِلُ തർക്കിച്ചുവരുന്ന ചിലർ فِي اللَّهِ അല്ലാഹുവിൽ, അല്ലാഹുവിന്റെ കാര്യത്തിൽ بِغَيْرِ عِلْمٍ യാതൊരറിവും കൂടാതെ وَلَا هُدًى ഒരു മാർഗദർശനമില്ലാതെയും وَلَا كِتَابٍ ഒരു (വേദ) ഗ്രന്ഥമില്ലാതെയും مُّنِيرٍ വെളിച്ചം നൽകുന്ന, പ്രകാശം നൽകുന്ന ﴾9﴿ ثَانِيَ തിരിച്ചവനായിക്കൊണ്ട് عِطْفِهِ അവന്റെ ഭാഗം, തോൾ (ചുമൽ) لِيُضِلَّ വഴിപിഴപ്പിക്കുവാനായി عَن سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് لَهُ അവനുണ്ട് فِي الدُّنْيَا ഇഹലോകത്ത് خِزْيٌ നിന്ദ്യത, നിന്ദ്യാവസ്ഥ, അപമാനം وَنُذِيقُهُ അവന് നാം അനുഭവിപ്പിക്കയും ചെയ്യും يَوْمَ الْقِيَامَةِ ക്വിയാമത്തുനാളിൽ عَذَابَ الْحَرِيقِ ചുട്ടെരിക്കുന്ന ശിക്ഷ ﴾10﴿ ذَٰلِكَ അത് بِمَا قَدَّمَتْ മുമ്പ് ചെയ്തുവെച്ചത് കൊണ്ടാണ് يَدَاكَ നിന്റെ രണ്ടുകൈകൾ وَأَنَّ اللَّهَ അല്ലാഹു ആണെന്നതും لَيْسَ അവൻ അല്ല (എന്നുള്ളതും) بِظَلَّامٍ ഒട്ടും അക്രമിക്കുന്നവൻ, അനീതി ചെയ്യുന്നവൻ لِّلْعَبِيدِ അടിമകളെ, അടിയാൻമാരോട്

---

അല്ലാഹുവിന്റെ കാര്യത്തിൽ തർക്കം നടത്തുന്നവരെ സംബന്ധിച്ച് 3-ാം വചനത്തിന്റെ വിവരണത്തിൽ ചിലതെല്ലാം പറഞ്ഞുവല്ലോ. യഥാർത്ഥവും, ലക്ഷ്യവും കാട്ടിക്കൊടുത്താലും, അത് സ്വീകരിക്കാതെ വല്ല മുടന്തൻ ന്യായങ്ങളിലും പറ്റിക്കൂടി തർക്കം നടത്തുക അവരുടെ പതിവായിരിക്കും. യുക്തവും സ്വീകാര്യവുമായ തെളിവിന്റെയോ, പ്രവാചകൻമാർ മുഖേന ലഭിക്കുന്ന മാർഗനിർദ്ദേശങ്ങളുടെയോ, വേദപ്രമാണങ്ങളുടെയോ അടിസ്ഥാനത്തിൽ അവർക്കൊന്നും പറയുവാനുണ്ടായിരിക്കയില്ല. ചിന്താശൂന്യമായ ആളുകളെ കബളിപ്പിക്കുവാൻമാത്രം പോരുന്ന ദുർന്യായങ്ങളും, ധാർമികബോധമില്ലാത്തവരെ തൃപ്തിപ്പെടുത്തുവാൻ ഉതകുന്ന യുക്തിവാദങ്ങളുമായിരിക്കും അവരുടെ ആയുധം. ആകർഷകമായ വാക്കുകളും, കൃത്രിമപ്രയോഗങ്ങളും അവരുടെ പ്രചാരണമാർഗങ്ങളുമായിരിക്കും. ഈ ദുർവൃത്തിയുടെ നേതൃത്വം വഹിക്കുന്നവരെക്കുറിച്ചാണ് 3-ാം വചനത്തിൽ 'ധിക്കാരശീലനായ പിശാച് (شَيْطَانٍ مَّرِيدٍ) എന്ന് പറഞ്ഞത്. ഇവരെ അനുകരിക്കുന്നവരെയും, അതിന്റെ അനന്തരഫലത്തെയും സംബന്ധിച്ച് അവിടെ പ്രസ്താവിച്ചു. ആ നേതാക്കളെക്കുറിച്ചാണ് ഇവിടെ പ്രസ്താവിക്കുന്നത്.

بِغَيْرِ عِلْمٍ وَلَا هُدًى وَلَا كِتَابٍ مُّنِيرٍ (യാതൊരു അറിവും, മാർഗദർശനവും, വേദഗ്രന്ഥവും ഒന്നുമില്ലാതെ) എന്ന വാക്ക് പ്രത്യേകം ശ്രദ്ധാർഹമാണ്. അല്ലാഹു സദാ ഓർമപ്പെടുത്തിക്കൊണ്ടിരിക്കുന്ന ദൃഷ്ടാന്തങ്ങളെ വകവെക്കാതെ, പരലോകം, മരണാനന്തരജീവിതം, രക്ഷാശിക്ഷകൾ മുതലായവയെ നിരാകരിക്കുന്നതുമാത്രം വമ്പിച്ച കുറ്റമാണ് എന്നല്ല ഈ വചനത്തിൽ അടങ്ങിയിട്ടുള്ളത്. ക്വുർആനെയും, നബിചര്യകളെയും അവഗണിച്ചുകൊണ്ട് അവയ്ക്കെതിരായി പ്രചാരവേലയും, പരിശ്രമങ്ങളും നടത്തുന്ന നേതാക്കളുടെയും, അവരെ അനുകരിച്ചു വഴിപിഴച്ചുപോകുന്ന അനുഗാമികളുടെയും

ചെയ്തികൾകൂടി ഈ വചനങ്ങളിൽ ആക്ഷേപിക്കപ്പെട്ടിരിക്കുന്നു. സത്യത്തിനെതിരായി പ്രചാരവേല നടത്തുന്ന നേതാക്കൾക്ക് അതിന്റെ പിന്നിൽ ചില പ്രത്യേക താൽപര്യങ്ങളും, സ്വാർത്ഥങ്ങളും ഉണ്ടായിരിക്കുമെന്ന് സാധാരണക്കാർ ധരിച്ചിരിക്കേണ്ടതാണ്. അവർ തങ്ങളുടെ താൽക്കാലിക കാര്യലബ്ധിക്കായിട്ടാണ് സത്യം മൂടിവെക്കുന്നതെന്ന് അവർ ഓർക്കേണ്ടതുണ്ട്. ഒരു കവി പറഞ്ഞതെത്ര വാസ്തവം!-

ويارب مقفوٕ الخطا عند قومه    طريق نجاة عندهم مستونهج

സാരം: 'ഹാ! രക്ഷാമാർഗം ജനങ്ങളുടെ അടുക്കൽതന്നെ ശരിക്ക് തെളിഞ്ഞുകിടപ്പുണ്ടായിട്ടും അത് ശ്രദ്ധിക്കാതെ, എത്ര ആളുകളുടെ പിന്നാലെയാണ് ജനങ്ങൾ അവരുടെ കാലടികളെ അനുഗമിച്ചു നടന്നുവരുന്നത്!'

## വിഭാഗം - 2

وَمِنَ ٱلنَّاسِ مَن يَعْبُدُ ٱللَّهَ عَلَىٰ حَرْفٍ ۖ فَإِنْ أَصَابَهُۥ خَيْرٌ ٱطْمَأَنَّ بِهِۦ ۖ وَإِنْ أَصَابَتْهُ فِتْنَةٌ ٱنقَلَبَ عَلَىٰ وَجْهِهِۦ خَسِرَ ٱلدُّنْيَا وَٱلْـَٔاخِرَةَ ۚ ذَٰلِكَ هُوَ ٱلْخُسْرَانُ ٱلْمُبِينُ ﴿١١﴾

**﴾11﴿ ഒരു തെല്ലിൻ മേലായി (സ്ഥിതിചെയ്തു)കൊണ്ട് അല്ലാഹുവിനെ ആരാധിച്ചുവരുന്ന ചിലർ മനുഷ്യരിലുണ്ട്: അവന് വല്ല നന്മയും വന്നെത്തിയാൽ അവൻ അതുകൊണ്ട് അടങ്ങിക്കൊള്ളും; വല്ല പരീക്ഷണവും അവനെ ബാധിച്ചുവെങ്കിൽ അവൻ മുഖംകുത്തി മറിഞ്ഞു (അവതാളത്തിലായി) പോകയും ചെയ്യുന്നതാണ്. അവൻ ഇഹത്തിലും പരത്തിലും നഷ്ടപ്പെട്ടുപോയി! അത് തന്നെയാണ് വ്യക്തമായ നഷ്ടം (അതിൽപരം നഷ്ടമില്ല).**

يَدْعُوا۟ مِن دُونِ ٱللَّهِ مَا لَا يَضُرُّهُۥ وَمَا لَا يَنفَعُهُۥ ۚ ذَٰلِكَ هُوَ ٱلضَّلَـٰلُ ٱلْبَعِيدُ ﴿١٢﴾

**﴾12﴿ അല്ലാഹുവിന് പുറമെ, തനിക്ക് ഉപദ്രവം ചെയ്യാത്തതിനെയും, ഉപകാരം ചെയ്യാത്തതിനെയും അവൻ വിളിക്കുന്നു [പ്രാർത്ഥിക്കുന്നു;] അത് തന്നെയാണ് വിദൂരമായ വഴിപിഴവ്!**

يَدْعُوا۟ لَمَن ضَرُّهُۥٓ أَقْرَبُ مِن نَّفْعِهِۦ ۚ لَبِئْسَ ٱلْمَوْلَىٰ وَلَبِئْسَ ٱلْعَشِيرُ ﴿١٣﴾

**﴾13﴿ യാതൊരുത്തന്റെ ഉപദ്രവം അവന്റെ ഉപകാരത്തെക്കാൾ കൂടുതൽ അടുത്തതാണോ അങ്ങനെയുള്ളവനെത്തന്നെ, അവൻ വിളിച്ചുകൊണ്ടിരിക്കുന്നു! അവനെത്ര ദുഷിച്ച രക്ഷാധികാരി! അവനെത്ര ദുഷിച്ച കൂട്ടുകാരനും!**

﴾11﴿ وَمِنَ النَّاسِ മനുഷ്യരിലുണ്ട് مَن يَعْبُدُ ആരാധിച്ച് (ഇബാദത്ത് ചെയ്തു) വരുന്ന ചിലർ اللَّهَ അല്ലാഹുവിനെ عَلَىٰ حَرْفٍ ഒരു തെല്ലിൻമേൽആയി, അറ്റത്തായിക്കൊണ്ട്, ഒരു ഓരത്തിലായിക്കൊണ്ട് فَإِنْ أَصَابَهُ അങ്ങനെ അവന് വന്നെത്തിയാൽ, ബാധിച്ചാൽ خَيْرٌ വല്ല നന്മയും اطْمَأَنَّ അവൻ അടങ്ങും بِهِ അതുകൊണ്ട് وَإِنْ أَصَابَتْهُ അവന് ബാധിച്ചെങ്കിലോ فِتْنَةٌ വല്ല പരീക്ഷണവും, വല്ല കുഴപ്പവും انقَلَبَ അവൻ മറിഞ്ഞുപോകും, അവതാളത്തിലാകും عَلَىٰ وَجْهِهِ തന്റെ മുഖത്തിൻമേൽ (മുഖംകുത്തി) خَسِرَ അവൻ നഷ്ടപ്പെട്ടു الدُّنْيَا ഇഹലോകം, ഇഹത്തിൽ وَالْآخِرَةَ പരലോകവും, പരലോകത്തും ذَٰلِكَ هُوَ അത്തന്നെയാണ് الْخُسْرَانُ നഷ്ടം الْمُبِينُ വ്യക്തമായ, സ്പഷ്ടമായ ﴾12﴿ يَدْعُوا അവൻ വിളിക്കുന്നു, പ്രാർത്ഥിക്കുന്നു مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ مَا لَا يَضُرُّهُ അവന് ഉപദ്രവം ചെയ്യാത്തതിനെ وَمَا لَا يَنفَعُهُ അവന് ഉപകാരം ചെയ്യാത്തതിനെയും ذَٰلِكَ هُوَ അത് തന്നെയാണ് الضَّلَالُ വഴിപിഴവ് الْبَعِيدُ വിദൂരമായ ﴾13﴿ يَدْعُوا അവൻ വിളിക്കുന്നു لَمَن ഒരുവനെത്തന്നെ, യാതൊരുവനെത്തന്നെ ضَرُّهُ അവന്റെ ഉപദ്രവം أَقْرَبُ കൂടുതൽ അടുത്തതാണ് (എളുപ്പമുള്ളതാണ്) مِن نَّفْعِهِ അവന്റെ ഉപകാരത്തെക്കാൾ لَبِئْسَ എത്ര ദുഷിച്ചത്, വളരെ മോശപ്പെട്ടത് الْمَوْلَىٰ സഹായകൻ, രക്ഷാകർത്താവ്, യജമാനൻ وَلَبِئْسَ എത്ര ദുഷിച്ചതും الْعَشِيرُ കൂട്ടാളി, കൂട്ടുകാരൻ

---

ലക്ഷ്യവും തെളിവുമില്ലാതെ അല്ലാഹുവിന്റെ കാര്യത്തിൽ തർക്കം നടത്തുന്നവരെക്കുറിച്ച് പ്രസ്താവിച്ചശേഷം, മതത്തിൽ അടിയുറപ്പും, വിശ്വാസത്തിൽ സ്ഥിരതയുമില്ലാതെ, അല്ലാഹുവിന് ഇബാദത്ത് ചെയ്യുന്ന ചിലരെക്കുറിച്ചാണ് ഇവിടെ പ്രസ്താവിക്കുന്നത്. ഇവരുടെ വിശ്വാസവും, ആരാധനകളുമെല്ലാം, അപ്പപ്പോൾ തങ്ങൾക്കുണ്ടായിക്കൊണ്ടിരിക്കുന്ന പരിതഃസ്ഥിതികൾക്കനുസരിച്ച് മാറിക്കൊണ്ടിരിക്കും. മതത്തിന്റെ ഉള്ളിലേക്കോ മദ്ധ്യത്തിലേക്കോ അവർ പ്രവേശിക്കുന്നില്ല. നേരെമറിച്ച് അതിന്റെ പുറവക്കിൽ ആടിക്കളിച്ചുകൊണ്ടിരിക്കുകയായിരിക്കും. സുഖസന്തോഷങ്ങളും, സൗകര്യവുമാണ് അവർക്ക് കൈവരുന്നതെങ്കിൽ, അവർ സംതൃപ്തരായി സമാധാനമടയും. തങ്ങളുടെ വിശ്വാസത്തിന്റെയും, നടപടിയുടെയും ഗുണഗണങ്ങളെപ്പറ്റി ഒരുപക്ഷേ അവർ ആത്മപ്രശംസ നടത്തുകയും ചെയ്യും. ശാരീരികമോ, മാനസികമോ ധനപരമോ ആയ വല്ല ദോഷവും ബാധിച്ചുവെന്നിരിക്കട്ടെ, അവരുടെ നില പെട്ടെന്ന് അവതാളത്തിലാകുന്നു. അങ്ങനെ, അവിശ്വാസത്തിലേക്കും ദുർനടപ്പിലേക്കും വഴുതിപ്പോകുകയും ചെയ്യും. അതേവരെ തങ്ങൾ ആചരിച്ചുവന്ന നടപടികളെ പഴിക്കുകയും ചെയ്തേക്കും. ചുരുക്കിപ്പറഞ്ഞാൽ: അങ്ങോട്ടുമിങ്ങോട്ടുമല്ലാതെ ആടിക്കളിച്ചുകൊണ്ടിരിക്കുന്നവരാണവർ. (مذبذبين بين ذلك لاالى هؤلاء ولاالى هؤلاء) നബി തിരുമേനിﷺയുടെ കാലത്തുണ്ടായിരുന്ന ഇത്തരം ചില ആളുകളുടെ ചെയ്തികളെ വെളിപ്പെടുത്തിക്കൊണ്ടാണ് ഈ വചനം അവതരിച്ചതെന്ന് നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്. എങ്കിലും, ഈ സ്വഭാവക്കാരായ ആളുകൾ എല്ലാ കാലത്തുമെന്നപോലെ ഇന്നും കാണപ്പെടുന്നതാണ്.

'കുഫ്റിന്റെ (അവിശ്വാസത്തിന്റെ) അനിവാര്യഫലങ്ങളാണ് സംശയവും, നിരാശയും. 'ഈമാനി'ൽ (സത്യവിശ്വാസത്തിൽ) അടിയുറച്ചിട്ടുള്ളവനെ സംശയവും, നിരാശയും ബാധിക്കയില്ല. അവൻ, സന്തോഷത്തിൽ നന്ദിയുള്ളവനും, സന്താപത്തിൽ ക്ഷമ

യുള്ളവനും, ഭാവിയെക്കുറിച്ച് പ്രതീക്ഷയുള്ളവനുമായിരിക്കും. അവനെ ബാധിക്കുന്ന വിഷമങ്ങളും, പരീക്ഷണങ്ങളും അവൻ സഹനപൂർവ്വം തരണം ചെയ്യും. അതവന്റെ വിശ്വാസത്തെ ദൃഢപ്പെടുത്തുകയും, കളങ്കരഹിതമാക്കുകയുമാണ് ചെയ്യുക. തന്റെ വിശ്വാസത്തിന്റെയും, നടപടിക്രമങ്ങളുടെയും, ഫലം താൽക്കാലിക സുഖസൗകര്യങ്ങളിൽ അധിഷ്ഠിതമാണെന്ന് അവൻ കരുതുകയില്ല. സത്യം പ്രാപിക്കുക, സ്രഷ്ടാവിനെ അനുസരിക്കുക, അവന്റെ ശിക്ഷയെ ഭയപ്പെടുക, അവന്റെ പ്രതിഫലം പ്രതീക്ഷിക്കുക ഇത്യാദി ഗുണങ്ങളാണ് മതവിശ്വാസിക്കുണ്ടായിരിക്കേണ്ടത്. ഭൗതികവും, താൽക്കാലികവുമായ നന്മകളെ ഉന്നംവെക്കുന്ന മതവിശ്വാസി കേവലം 'മുനാഫിക്' (കപടവിശ്വാസി) ആകുന്നു.

മേൽപറഞ്ഞവിധം അസ്ഥിരമായ നില കൈക്കൊള്ളുന്നതുകൊണ്ട് അവർക്കുണ്ടാകുന്ന നേട്ടമെന്താണ്? ഇഹത്തിലും പരത്തിലും നഷ്ടം തന്നെ! ഒരു സത്യവിശ്വാസിക്കുണ്ടാകുന്ന സകല ഗുണങ്ങളും അവർക്ക് നഷ്ടപ്പെടുന്നു. ഏതൊരു വ്യാമോഹമാണ് അവരെ മതത്തിൽനിന്ന് വ്യതിചലിപ്പിച്ചതെങ്കിൽ, ആ വ്യാമോഹമെങ്കിലും അതുമൂലം സാദ്ധ്യമാകുമോ? അതുമില്ല! അല്ലാഹു അവർക്ക് കണക്കാക്കിയതിലപ്പുറം ഒന്നുംതന്നെ, ആ വ്യതിയാനം അവർക്ക് നേടിക്കൊടുക്കുന്നില്ല. പരലോകത്താകട്ടെ, കാലാകാല ശിക്ഷയും! എന്തൊരു നഷ്ടമാണ് സംഭവിക്കുവാനുള്ളത്?!

അല്ലാഹുവിനെ ആരാധിച്ചും, സന്തോഷ സന്താപങ്ങളിൽ അവനെ വിളിച്ചു പ്രാർത്ഥിച്ചും വരുന്നവർ– അതുമൂലം തനിക്കുവേണ്ടത്ര നന്മകൾ ലഭിച്ചില്ലെന്നോ, തിന്മകളിൽനിന്ന് രക്ഷ കിട്ടിയില്ലെന്നോ കരുതി– അത് ഉപേക്ഷിച്ചെന്ന് വെക്കുക: എന്നാൽ പിന്നെ അവന്റെ ആശകൾ അർപ്പിക്കുവാനും, അപേക്ഷകൾ സമർപ്പിക്കുവാനും മറ്റാരാണുള്ളത്? അല്ലാഹു അല്ലാത്ത ഏതൊന്നിനെ അവൻ തിരഞ്ഞെടുത്താലും ശരി, അതിനെ വിളിച്ചാരാധിച്ചത് കൊണ്ട് ഒരു നേട്ടമോ, വിളിച്ചാരാധിക്കാത്തത് കൊണ്ട് ഒരു കോട്ടമോ അവന് നേരിടുവാനില്ല. എന്നിരിക്കെ, എല്ലാനന്മയും, എല്ലാ തിന്മയും ഏതൊരു മഹാശക്തിയുടെ കയ്യിലാണോ ആ മഹാശക്തിയെ വിട്ടു മറ്റൊന്നിനെ ശരണം പ്രാപിക്കുന്നതിൽപരം ദൗർഭാഗ്യകരമായിട്ടുള്ളതെന്താണ്?! ഉപകാരവും അപകാരവുമില്ലെങ്കിൽ പോകട്ടെ എന്നുവെച്ച് തൃപ്തി അടയുവാനും തരമില്ല. കാരണം, അത്മൂലം കിയാമത്തുനാളിൽ വമ്പിച്ച ശിക്ഷയും ആപത്തുകളും അവനെ ബാധിക്കാനിരിക്കുന്നുമുണ്ട്. നരകശിക്ഷ അനുഭവപ്പെടുമ്പോൾ അവൻ ഇങ്ങനെ വിളിച്ച് അട്ടഹസിച്ചേക്കും: 'അയ്യോ! സഹായകനും ബന്ധുവുമായി ഞാൻ കരുതി വന്നവൻ വളരെ മോശപ്പെട്ടവനായല്ലോ! ഞാൻ തുണക്കാരനും കൂട്ടുകാരനുമാക്കിവെച്ചവൻ ഇത്രത്തോളം കൊള്ളരുതാത്തവനായല്ലോ...!' എന്നൊക്കെ. (لَبِئْسَ الْمَوْلَىٰ وَلَبِئْسَ الْعَشِيرُ)

إِنَّ ٱللَّهَ يُدْخِلُ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ جَنَّـٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ ۚ إِنَّ ٱللَّهَ يَفْعَلُ مَا يُرِيدُ ﴿١٤﴾

**﴿14﴾ നിശ്ചയമായും, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരെ അല്ലാഹു, താഴ്ഭാഗത്തുകൂടി നദികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളിൽ പ്രവേശിപ്പിക്കുന്നതാകുന്നു. നിശ്ചയമായും, അല്ലാഹു അവൻ ഉദ്ദേശിക്കുന്നത് പ്രവർത്തിക്കുന്നതാകുന്നു.**

مَن كَانَ يَظُنُّ أَن لَّن يَنصُرَهُ ٱللَّهُ فِى ٱلدُّنْيَا وَٱلْءَاخِرَةِ فَلْيَمْدُدْ بِسَبَبٍ إِلَى ٱلسَّمَآءِ ثُمَّ لْيَقْطَعْ فَلْيَنظُرْ هَلْ يُذْهِبَنَّ كَيْدُهُۥ مَا يَغِيظُ ﴿١٥﴾

**﴾15﴿ ആരെങ്കിലും, ഇഹലോകത്തും, പരലോകത്തും അല്ലാഹു അവനെ സഹായിക്കുന്നതേയല്ല എന്ന് വിചാരിക്കുന്നുണ്ടെങ്കിൽ, അവൻ ഉപരിഭാഗത്തേക്ക് ഒരു കയർ നീട്ടി(ക്കെട്ടി)ക്കൊള്ളട്ടെ, പിന്നീട് (കഴുത്ത് കുടുക്കി) മുറിച്ചുകൊള്ളുകയും ചെയ്യട്ടെ! [അതിൽ ആത്മഹത്യ ചെയ്യട്ടെ.] എന്നിട്ട്, അവന്റെ (ഈ) തന്ത്രം (അവനെ) ക്ലേശിപ്പിച്ചുകൊണ്ടിരിക്കുന്നതിനെ പോക്കി [ഇല്ലാതാക്കി]ക്കളയുമോ എന്ന് നോക്കിക്കൊള്ളട്ടെ!**

---

﴾14﴿ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يُدْخِلُ പ്രവേശിപ്പിക്കുന്നു الَّذِينَ آمَنُوا വിശ്വസിച്ചവരെ وَعَمِلُوا الصَّالِحَاتِ സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തു جَنَّاتٍ സ്വർഗങ്ങളിൽ تَجْرِي ഒഴുകിക്കൊണ്ടിരിക്കുന്നു, നടന്നുകൊണ്ടിരിക്കുന്നു مِن تَحْتِهَا അതിന്റെ അടിഭാഗത്തുകൂടി الأَنْهَارُ നദികൾ, അരുവികൾ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يَفْعَلُ അവൻ പ്രവർത്തിക്കും, ചെയ്യും مَا يُرِيدُ അവൻ ഉദ്ദേശിക്കുന്നത് ﴾15﴿ مَن كَانَ ആരെങ്കിലും ആയാൽ يَظُنُّ വിചാരിക്കുന്ന أَن لَّن يَنصُرَهُ അവനെ സഹായിക്കുന്നതേ അല്ല എന്ന് اللَّهُ അല്ലാഹു فِي الدُّنْيَا ഇഹത്തിൽ وَالآخِرَةِ പരലോകത്തിലും فَلْيَمْدُدْ എന്നാലവൻ നീട്ടിയിട്ടു കൊള്ളട്ടെ بِسَبَبٍ ഒരു കയറിനെ, ഒരു ബന്ധത്തെ إِلَى السَّمَاءِ ഉപരിഭാഗത്തേക്ക്, വാനത്തിലേക്ക് ثُمَّ പിന്നെ لْيَقْطَعْ അവൻ മുറിച്ചുകൊള്ളട്ടെ فَلْيَنظُرْ എന്നിട്ടവൻ നോക്കട്ടെ هَلْ يُذْهِبَنَّ നിശ്ചയമായും പോക്കി (ഇല്ലാതാക്കി)ക്കളയുമോ (എന്ന്) كَيْدُهُ അവന്റെ തന്ത്രം, ഉപായം مَا يَغِيظُ ക്ലേശിപ്പിക്കുന്നതിനെ (ആ കാര്യത്തെ)

---

'لَّن يَنصُرَهُ' (അവനെ സഹായിക്കുന്നതേയല്ല) എന്ന് പറഞ്ഞതിൽ 'അവനെ' (ه) എന്ന സർവ്വനാമം (ضمير) കൊണ്ടുദ്ദേശ്യം, നബി തിരുമേനിﷺയാണെന്നാണ് അധിക മുഫസ്സിറുകളും രേഖപ്പെടുത്തിയിട്ടുള്ളത്. മറ്റുള്ളവർ പറയുന്നത് പ്രസ്തുത വിവരം വിചാരിക്കുന്നവനെത്തന്നെ ഉദ്ദേശിച്ചാണെന്നാകുന്നു.

ആദ്യത്തെ അഭിപ്രായം അനുസരിച്ച് ആയത്തിന്റെ സാരം ഇപ്രകാരമായിരിക്കും: നബിﷺയെ– അതായത് അവിടുന്ന് പ്രബോധനം ചെയ്യുന്ന മതത്തെ– ഇഹത്തിലും പരത്തിലും അല്ലാഹു സഹായിച്ചു വിജയിപ്പിക്കുകയില്ലെന്ന് വല്ലവനും വിചാരിക്കുന്നുണ്ടെങ്കിൽ, അവന്റെ ആ ആഗ്രഹം ഒരിക്കലും നിറവേറുവാൻ പോകുന്നില്ല. ആകയാൽ, മേൽപുരയിലോ മറ്റോ ഒരു കയർ നീട്ടിക്കെട്ടി അതിൽ തൂങ്ങിമരിച്ചു സ്വയം നശിച്ചിട്ടെങ്കിലും, അവന്റെ വെറുപ്പും വിദ്വേഷവും ഇല്ലാതാക്കുവാൻ മാർഗമുണ്ടെങ്കിൽ അവനത് ചെയ്തുകൊള്ളട്ടെ. ഏതായാലും അവന്റെ നിരാശക്ക് പരിഹാരമുണ്ടാകാത്തതാകുന്നു.

അല്ലാഹു അവന്റെ റസൂലിനെയും, മതത്തെയും വിജയിപ്പിക്കുമെന്നത് തീർച്ചപ്പെട്ട കാര്യമാണ്. രണ്ടാമത്തെ അഭിപ്രായമനുസരിച്ച് സാരം ഇപ്രകാരമായിരിക്കും: ഒരാൾ, ഇഹത്തിലും പരത്തിലും തനിക്ക് അല്ലാഹുവിന്റെ സഹായവും രക്ഷയുമില്ലെന്ന് കരുതുന്ന പക്ഷം- അഥവാ അല്ലാഹുവിന്റെ സഹായത്തിൽ അവൻ നിരാശപ്പെട്ടാൽ- പിന്നെ അവന് രക്ഷയില്ലതന്നെ. ആ മനഃക്ലേശം തീർക്കുവാൻ ആത്മഹത്യ വേണമെങ്കിലും ചെയ്തുകൊള്ളട്ടെ എന്നും അതിന് അനുമതി ലഭിക്കുകയില്ല. ഇതാണ് സാരം. സത്യവിശ്വാസിക്ക് ഒരിക്കലും നിരാശയുണ്ടാവാൻ പാടില്ലെന്ന് മുമ്പ് സൂചിപ്പിച്ചുവല്ലോ. ആ അടിസ്ഥാനത്തിലാണ് ഈ വ്യാഖ്യാനം നൽകപ്പെടുന്നത്.

മനുഷ്യജീവിതത്തിന്റെ ഐഹികവും, പാരത്രികവുമായ നേട്ടങ്ങളുടെ അടിസ്ഥാനം ആശയാണ്, അല്ലെങ്കിൽ പ്രത്യാശയാണ്. പ്രത്യാശയില്ലാത്തവൻ പരിശ്രമിക്കുകയില്ല. പരിശ്രമിക്കാത്തവൻ വിജയിക്കുകയുമില്ല. വിഷമങ്ങൾക്ക് ശേഷം ആശ്വാസത്തെയും, ഞെരുക്കത്തിന് ശേഷം എളുപ്പത്തെയും, പാപത്തിന് ശേഷം മോചനത്തെയും, ദാരിദ്ര്യത്തിന്ശേഷം ധന്യതയെയും അവൻ ആശിക്കുന്നു. അവന്റെ രക്ഷിതാവിന്റെ കാരുണ്യത്തിലും, അനുഗ്രഹത്തിലും ഒരിക്കലും അവന് നിരാശ അനുഭവപ്പെടുന്നതല്ല. അല്ലാഹുവിന്റെ കാരുണ്യത്തിൽ നിരാശപ്പെടുന്നത് എത്രമാത്രം ഭയങ്കര നഷ്ടമായിരിക്കുമെന്ന് നോക്കുക:-

1: ഇബ്റാഹീം നബി (അ) പറഞ്ഞതായി ക്വുർആനിൽ ഇങ്ങനെ കാണാം: 'വഴിപിഴച്ചവരല്ലാതെ ആരാണ് തന്റെ രക്ഷിതാവിന്റെ കാരുണ്യത്തിൽനിന്ന് നിരാശപ്പെടുക?!' (15: 56.)

2: യഅ്ക്വൂബ് നബി (അ) തന്റെ പുത്രൻമാരോട് ഉപദേശിച്ചകൂട്ടത്തിൽ ഇങ്ങനെ കാണാം: 'നിങ്ങൾ അല്ലാഹുവിൽ നിന്നുള്ള ആശ്വാസത്തെക്കുറിച്ച് നിരാശ അടയരുത്; നിശ്ചയമായും അവിശ്വാസികളായ ജനങ്ങളല്ലാതെ അല്ലാഹുവിങ്കൽനിന്നുള്ള ആശ്വാസത്തിൽ നിരാശ അടയുകയില്ല'. (12: 87)

3: അല്ലാഹു അവന്റെ അടിയാൻമാരെ സംബോധന ചെയ്തുകൊണ്ട് അരുളിച്ചെയ്യുന്നു: '(നബിയേ,) പറയുക: തങ്ങളുടെ സ്വന്തം ദേഹങ്ങളോട് അതിരുകവിഞ്ഞുപോയിട്ടുള്ള എന്റെ (പാപികളായ) അടിയാൻമാരേ!' നിങ്ങൾ അല്ലാഹുവിന്റെ കാരുണ്യത്തിൽനിന്ന് ആശ മുറിഞ്ഞുപോകരുത് എന്ന്' (39: 53.)

പല ലക്ഷ്യങ്ങളും, ദൃഷ്ടാന്തങ്ങളും മുമ്പ് വിവരിച്ചുവല്ലോ. അവയെ ചൂണ്ടിക്കാട്ടിക്കൊണ്ട് അല്ലാഹു പറയുന്നു:-

وَكَذَٰلِكَ أَنزَلْنَٰهُ ءَايَٰتٍۭ بَيِّنَٰتٍ وَأَنَّ ٱللَّهَ يَهْدِى مَن يُرِيدُ ﴿١٦﴾

**﴾16﴿ അപ്രകാരം, നാം ഇത് [ക്വുർആൻ] വ്യക്തമായ ലക്ഷ്യങ്ങളെന്ന നിലക്കും, അല്ലാഹു ഉദ്ദേശിക്കുന്നവരെ അവൻ സൻമാർഗത്തിലാക്കുന്നതാണെന്നതിനാലും അവതരിപ്പിച്ചിരിക്കുകയാണ്.**

إِنَّ ٱلَّذِينَ ءَامَنُوا۟ وَٱلَّذِينَ هَادُوا۟

**﴾17﴿ നിശ്ചയമായും, 'ഈമാൻ' [സത്യവിശ്വാസം] സ്വീകരിച്ചിട്ടുള്ളവർ, ജൂതൻമാരായുള്ളവർ, 'സ്വാബി**

وَٱلصَّٰبِـِٔينَ وَٱلنَّصَٰرَىٰ وَٱلْمَجُوسَ وَٱلَّذِينَ أَشْرَكُوٓا۟ إِنَّ ٱللَّهَ يَفْصِلُ بَيْنَهُمْ يَوْمَ ٱلْقِيَٰمَةِ ۚ إِنَّ ٱللَّهَ عَلَىٰ كُلِّ شَىْءٍ شَهِيدٌ ﴿١٧﴾

**' കൾ, 'നസ്റാനി'കൾ, 'മജൂസി'കൾ, 'ശിർക്ക്' [ബഹുദൈവവിശ്വാസം] സ്വീകരിച്ചവർ എന്നിവർക്കിടയിൽ, ഖിയാമത്ത് നാളിൽ അല്ലാഹു തീർപ്പ് കൽപിക്കുന്നതാകുന്നു. നിശ്ചയമായും, അല്ലാഹു എല്ലാ കാര്യത്തിനും സാക്ഷ്യം വഹിക്കുന്നവനാകുന്നു.**

---

﴾16﴿ وَ كَذَٰلِكَ അപ്രകാരം أَنزَلْنَاهُ ഇതിനെ നാം ഇറക്കിയിരിക്കുന്നു آيَاتٍ ലക്ഷ്യങ്ങളായ നിലക്ക് بَيِّنَاتٍ വ്യക്തങ്ങളായ وَأَنَّ اللهَ അല്ലാഹു ആണെന്നതിനാലും يَهْدِي സൻമാർഗത്തിലാക്കുന്നു, മാർഗദർശനം നൽകുന്നു (എന്നതിനാലും) مَنْ يُرِيدُ അവൻ ഉദ്ദേശിക്കുന്നവരെ ﴾17﴿ إِنَّ الَّذِينَ നിശ്ചയമായും ഒരു കൂട്ടർ آمَنُوا അവർ ഈമാൻ (സത്യവിശ്വാസം) സ്വീകരിച്ചു وَ الَّذِينَ യാതൊരു കൂട്ടരും هَادُوا അവർ ജൂതരായി وَ الصَّابِئِينَ സാബികളും وَ النَّصَارَى നസ്വാറാ (നസ്റാനി)കളും وَ الْمَجُوسَ മജൂസികളും (അഗ്നി ആരാധകരും) وَ الَّذِينَ യാതൊരു കൂട്ടരും أَشْرَكُوا അവർ ശിർക്ക് സ്വീകരിച്ചിരിക്കുന്നു إِنَّ اللهَ നിശ്ചയമായും അല്ലാഹു يَفْصِلُ തീർപ്പ് കൽപിക്കും بَيْنَهُمْ അവർക്കിടയിൽ يَوْمَ الْقِيَامَةِ ഖിയാമത്തുനാളിൽ إِنَّ اللهَ നിശ്ചയമായും അല്ലാഹു عَلَى كُلِّ شَيْءٍ എല്ലാ കാര്യത്തിനും شَهِيدٌ സാക്ഷ്യം വഹിക്കുന്ന (സന്നദ്ധനായി മേൽനോട്ടം ചെയ്യുന്ന)വനാണ്

---

ലോകത്ത് കൂടുതൽ പ്രചാരത്തിലിരിക്കുന്ന ആറ് മതവർഗങ്ങളാണിവർ, 'ഈമാൻ' സ്വീകരിച്ചവരെന്ന് പറഞ്ഞത് സത്യവിശ്വാസം സ്വീകരിച്ച മുസ്ലിംകളെപ്പറ്റിയാണ്. 'ജൂതൻമാർ' മൂസാനബി (അ)യുടെ മതാവലംബികളെന്ന പേരിൽ അവശേഷിച്ചവരാകുന്നു. 'നസ്റാനി'കൾ എന്ന് പറഞ്ഞത് ക്രിസ്ത്യാനികളെയാകുന്നു. സൂര്യചന്ദ്രനക്ഷത്രാദികളെ ദേവീദേവൻമാരാക്കി ആരാധിക്കുന്നവരാണ് 'സ്വാബികൾ' അഗ്നി ആരാധകൻമാരാണ് 'മജൂസികൾ, വിഗ്രഹാരാധനകൾ സ്വീകരിച്ചവരാണ് 'ശിർക്ക്' സ്വീകരിച്ചവർ. ഇവരിൽ സത്യവിശ്വാസം സ്വീകരിച്ച ഒന്നാമത്തെ കക്ഷിയൊഴിച്ച് ബാക്കിയെല്ലാം ചെകുത്താന്റെ' കക്ഷികളും ഒന്നാമത്തേത് 'റഹ്മാന്റെ' കക്ഷിയുമാകുന്നു. ഓരോ കക്ഷിയുടെയും, അതിലെ അവാന്തര വിഭാഗങ്ങളുടെയും എല്ലാ സ്ഥിതിഗതികളും അല്ലാഹു കണ്ടറിഞ്ഞും വീക്ഷിച്ചുകൊണ്ടുമിരിക്കുന്നു. ഓരോ കക്ഷിയെയും, അതിലെ വ്യക്തികളെയും ഖിയാമത്ത് നാളിൽ അവൻ വിചാരണചെയ്തു തക്ക തീർപ്പ് കൽപിക്കുന്നതാണ് എന്ന് സാരം. ഓരോ വ്യക്തിയോടുമായി അല്ലാഹു പറയുന്നു:-

أَلَمْ تَرَ أَنَّ ٱللَّهَ يَسْجُدُ لَهُۥ مَن فِى ٱلسَّمَٰوَٰتِ وَمَن فِى ٱلْأَرْضِ

**﴾18﴿ നീ കണ്ടില്ലേ: നിശ്ചയമായും അല്ലാഹു, ആകാശങ്ങളിലുള്ളവരും, ഭൂമിയിലുള്ളവരും,**

وَٱلشَّمْسُ وَٱلْقَمَرُ وَٱلنُّجُومُ وَٱلْجِبَالُ وَٱلشَّجَرُ وَٱلدَّوَآبُّ وَكَثِيرٌ مِّنَ ٱلنَّاسِ ۖ وَكَثِيرٌ حَقَّ عَلَيْهِ ٱلْعَذَابُ ۗ

**സൂര്യനും, ചന്ദ്രനും, നക്ഷത്രങ്ങളും, പർവ്വതങ്ങളും, വൃക്ഷങ്ങളും, ജീവജാലങ്ങളും, മനുഷ്യരിൽനിന്ന് വളരെ ആളുകളും, അവന് 'സുജൂദ് സാഷ്ടാംഗ [നമസ്കാരം] ചെയ്തുവരുന്ന വസ്തുത?!' വളരെ ആളുകളാകട്ടെ, അവരുടെമേൽ ശിക്ഷ സ്ഥിരപ്പെടുകയും ചെയ്തിരിക്കുന്നു.**

سجود

وَمَن يُهِنِ ٱللَّهُ فَمَا لَهُۥ مِن مُّكْرِمٍ ۚ إِنَّ ٱللَّهَ يَفْعَلُ مَا يَشَآءُ ۩ ﴿١٨﴾

**അല്ലാഹു ഏതൊരുവനെ നിന്ദിക്കുന്നുവോ അവനെ മാനിക്കുന്ന ഒരാളും ഉണ്ടാവുകയില്ല. നിശ്ചയമായും അല്ലാഹു, അവൻ ഉദ്ദേശിക്കുന്നത് ചെയ്യുന്നതാകുന്നു.**

---

﴾18﴿ أَلَمْ تَرَ നീ കണ്ടില്ലേ أَنَّ اللهَ നിശ്ചയമായും അല്ലാഹു ആണെന്ന് يَسْجُدُ لَهُ അവന് സുജൂദ് ചെയ്യുന്നു (എന്ന്) مَنْ فِي السَّمَاوَاتِ ആകാശങ്ങളിലുള്ളവർ وَمَنْ فِي الأَرْضِ ഭൂമിയിലുള്ളവരും وَالشَّمْسُ സൂര്യനും وَالْقَمَرُ ചന്ദ്രനും وَالنُّجُومُ നക്ഷത്രങ്ങളും وَالْجِبَالُ പർവ്വതങ്ങളും وَالشَّجَرُ വൃക്ഷവും (വൃക്ഷങ്ങളും) وَالدَّوَابُّ ജീവജാലങ്ങളും وَكَثِيرٌ വളരെ ആളുകളും, പലരും مِنَ النَّاسِ മനുഷ്യരിൽ നിന്ന് وَكَثِيرٌ വളരെ ആളുകൾ حَقَّ സ്ഥിരപ്പെട്ടിരിക്കുന്നു, അവകാശപ്പെട്ടിരിക്കുന്നു عَلَيْهِ അവരിൽ, അവർക്ക് الْعَذَابُ ശിക്ഷ وَمَنْ ആർ, ആരെങ്കിലും يُهِنِ اللهُ അല്ലാഹു (അവനെ) നിന്ദിക്കുന്നതായാൽ, അപമാനിക്കുന്നതായാൽ فَمَا لَهُ എന്നാൽ അവന്നില്ല مِنْ مُكْرِمٍ യാതൊരു മാനിക്കുന്നവനും, ആദരിക്കുന്ന ഒരാളും إِنَّ اللهَ നിശ്ചയമായും അല്ലാഹു يَفْعَلُ അവൻ ചെയ്യും, പ്രവർത്തിക്കും مَا يَشَاءُ അവൻ ഉദ്ദേശിക്കുന്നത്

---

ഓത്തിന്റെ സുജൂദ് (**سجود التلاوة**) ചെയ്യേണ്ടുന്ന ഒരു ആയത്താണിത്. ഓത്തിന്റെ സുജൂദിനെപ്പറ്റി സൂറ: മർയം 58 ന്റെ വിവരണത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. ഈ സൂറത്തിൽ രണ്ട് സ്ഥലത്ത് സുജൂദ് ചെയ്യേണ്ടതുള്ളതായി ഹദീഥുകളിൽ *(*)* വന്നിട്ടുണ്ട്. രണ്ടാമത്തെ സ്ഥലം 77-ാം വചനത്തിലാകുന്നു.

ജാതിവർഗ വ്യത്യാസമില്ലാതെ, എല്ലാവർക്കിടയിലും ക്വിയാമത്ത് നാളിൽ അല്ലാഹു തീരുമാനം കൽപിക്കുമെന്നും, അവൻ എല്ലാകാര്യവും കണ്ടറിയുന്നുണ്ടെന്നും മുൻ ആയത്തിൽ പറഞ്ഞുവല്ലോ. അതിന് ഒരു തെളിവാണ് ഇവിടെ കാണിക്കുന്നത്. ജീവി, നിർജ്ജീവി, വിശേഷബുദ്ധിയുള്ളത്, ഇല്ലാത്തത്, ചെറിയത്, വലിയത് എന്നീ വ്യത്യാസങ്ങളോ, ജഡവസ്തു, ആത്മീയവസ്തു, ഭൂലോകവസ്തു എന്നിങ്ങനെയുള്ള വ്യത്യാ

---

(*)رواه احمد وابوداود والترمذى وغيرهم روايات يشد بعضها بعضا كما فى ابن كثير وغيره

സങ്ങളോ കൂടാതെ, സകലവസ്തുക്കളും അല്ലാഹുവിന് സുജൂദ് ചെയ്യുന്നവയാണ്. ഓരോന്നും, അതതിൽനിന്ന് അവൻ ഉദ്ദേശിക്കുന്ന പ്രകാരം അവന്റെ സർവ്വനിയമത്തിനും, ചട്ടത്തിനും തികച്ചും വിധേയമാണ്. അതിൽനിന്ന് അൽപംപോലും പതറുവാൻ അവയ്ക്ക് സാധ്യമല്ല. എന്നിരിക്കെ, ക്വിയാമത്തുനാളിൽ മനുഷ്യവർഗങ്ങൾക്കിടയിൽ തീരുമാനമെടുക്കുന്നതിൽ അവന് എന്താണ് പ്രയാസമുള്ളത്?! ഒന്നുമില്ല.

അല്ലാഹുവിന്റെ ഭരണ വ്യവസ്ഥയും, ഓരോ വസ്തുവിനും അവൻ നിശ്ചയിച്ചുവെച്ചിട്ടുള്ള പ്രകൃതിനിയമവും അനുസരിക്കുക. അതിന് പൂർണവിധേയമായി നിലകൊള്ളുക, എന്നീ അർത്ഥത്തിലുള്ള സുജൂദിന്ന് (തലകുനിക്കലിന്) മേൽപറഞ്ഞ എല്ലാ വസ്തുക്കളും വിധേയരാകുന്നു. യാതൊന്നും ഇതിൽനിന്ന് ഒഴിവാകുന്നില്ല. ഓരോന്നിന്റെയും സുജൂദ് എപ്രകാരം പ്രകടമാകുമെന്ന് തിട്ടപ്പെടുത്തുവാൻ നമുക്ക് കഴിവില്ല. അവയുടെ സ്രഷ്ടാവും നിയന്താവുമായ അല്ലാഹുവിന്നേ അതറിയുകയുള്ളൂ. സൂറ: അൻബിയാഉ് 79 ന്റെ വിവരണത്തിൽ മലകളുടെയും, പറവകളുടെയും തസ്ബീഹിനെപ്പറ്റി പറഞ്ഞ സംഗതികൾ ഇവിടെയും സ്മരണീയമാകുന്നു.

എന്നാൽ, വിശേഷബുദ്ധിയുള്ളവരോട്– മനുഷ്യരോട് വിശേഷിച്ചും– മേൽപറഞ്ഞ അനുസരണമാകുന്ന സുജൂദിന് പുറമെ, കീഴ്വണക്കത്തിന്റെ– അഥവാ ആരാധനയുടെ– സുജൂദ് കൂടി കൽപിക്കപ്പെട്ടിട്ടുണ്ട്. അവർ അതിന് കടമപ്പെട്ടവരാകുന്നു. ഈ സുജൂദിന്റെ നിർവ്വഹണത്തിൽ മനുഷ്യന് താൽക്കാലികസ്വാതന്ത്ര്യം (الاختيار) അനുവദിക്കപ്പെട്ടിരിക്കുകയാണ്. അത് നിർവ്വഹിക്കുവാനും, നിർവ്വഹിക്കാതിരിക്കുവാനും അവന് സാധിക്കുന്നു. ഈ കൽപന അനുസരിച്ച് സുജൂദ് ചെയ്യുന്നവർതന്നെ രണ്ടുതരക്കാരായിക്കാണാം: പ്രത്യക്ഷത്തിൽ അനുസരിക്കുന്നവരും യഥാർത്ഥത്തിൽ അനുസരിക്കുന്നവരും. അല്ലാഹുവിന് പുറമെ മറ്റ് വല്ലതിനെയും അതിൽ ഏതെങ്കിലും വിധേന പങ്കുചേർക്കുന്നവർ പ്രത്യക്ഷത്തിൽമാത്രം സുജൂദ് ചെയ്യുന്നവരും, അല്ലാത്തവർ യഥാർത്ഥത്തിൽ സുജൂദ് ചെയ്യുന്നവരുമാകുന്നു. 'മനുഷ്യരിൽ വളരെ ആളുകളും' (وَ كَثِيرٌ مِّنَ النَّاسِ) എന്ന് പറഞ്ഞതിൽ ഇവരെല്ലാം ഉൾപ്പെടുന്നു. തീരെ സുജൂദ് ചെയ്യാത്തവരും, കാപട്യത്തോടും ശിർക്കോടുംകൂടി സുജൂദ് ചെയ്യുന്നവരും ശിക്ഷക്ക് വിധേയരാണ്. ഇവരെക്കുറിച്ചാണ് وَ كَثِيرٌ حَقَّ عَلَيْهِ الْعَذَابُ (വളരെ ആളുകളാകട്ടെ അവരിൽ ശിക്ഷ സ്ഥിരപ്പെട്ടിരിക്കുന്നു) എന്ന് പറഞ്ഞത്. എന്നാൽ, പ്രകൃതിനിയമം അനുസരിക്കുക എന്ന അർത്ഥത്തിലുള്ള സുജൂദിൽനിന്ന് ഇവരാകട്ടെ, മറ്റാരെങ്കിലുമാകട്ടെ ഒഴിവാകുന്നില്ല.

وَ كَثِيرٌ حَقَّ عَلَيْهِ الْعَذَابُ എന്ന വാക്യം ഒരു സ്വതന്ത്ര വാക്യമായിട്ടാണല്ലോ നാം വായിച്ചത്. അത് മേൽപറഞ്ഞ വാക്യത്തോട് കൂട്ടിച്ചേർത്തുകൊണ്ടും (عطف സഹിതവും) അർത്ഥം കൽപിക്കപ്പെട്ടിട്ടുണ്ട്. അപ്പോൾ അതിന് 'ശിക്ഷ സ്ഥിരപ്പെട്ടിരിക്കുന്ന വളരെ ആളുകളും (സുജൂദ് ചെയ്യുന്നു).' എന്ന് അർത്ഥമായിരിക്കാം. ഇതനുസരിച്ച് സാക്ഷാൽ ആരാധനയുടെ സുജൂദ് ചെയ്യാൻ കൂട്ടാക്കാത്തവരായിരിക്കും അതുകൊണ്ടുദ്ദേശ്യം. അതിന്റെ പേരിലാണവർ ശിക്ഷക്കർഹരായിരിക്കുന്നതും. എന്നല്ലാതെ– ചിലർ ധരിച്ചതുപോലെ– പ്രകൃതി നിയമങ്ങൾ ലംഘിക്കുന്നതുമൂലമുള്ള ശിക്ഷയല്ല ഇവിടെ ഉദ്ദേശ്യം. അടുത്ത ആയത്ത് നോക്കുക.

അല്ലാഹുവിന്റെ കൽപന അനുസരിക്കാതെ, അവന്റെ മുമ്പിൽ തലകുനിക്കാതെ

ആരുണ്ടോ, അവൻ നിന്ദ്യനും, നികൃഷ്ടനുമാണ്. അല്ലാഹുവിൽനിന്ന് നിന്ദ്യതയുടെ മുദ്ര അടിക്കപ്പെട്ടിട്ടുള്ളവനെ ഒരു കാലത്തും ഉന്നതിയിലേക്കും, മാന്യതയിലേക്കും കൊണ്ടുവരുക ആരാലും സാധ്യമല്ല. നിന്ദ്യതക്കും മാന്യതക്കും പാത്രമാകുന്ന വിഭാഗക്കാർ ആരായിരിക്കുമെന്ന് അടുത്ത ആയത്തുകളിൽ ചൂണ്ടിക്കാട്ടിക്കൊണ്ട് അല്ലാഹു പറയുന്നു:-

۞ هَٰذَانِ خَصْمَانِ ٱخْتَصَمُوا۟ فِى رَبِّهِمْ ۖ فَٱلَّذِينَ كَفَرُوا۟ قُطِّعَتْ لَهُمْ ثِيَابٌ مِّن نَّارٍ يُصَبُّ مِن فَوْقِ رُءُوسِهِمُ ٱلْحَمِيمُ ﴿١٩﴾

**《19》 ഈ രണ്ടുകൂട്ടർ, തങ്ങളുടെ റബ്ബിന്റെ കാര്യത്തിൽ (പരസ്പരം) എതിർവാദം ചെയ്തുവന്ന രണ്ട് കക്ഷികളത്രെ; എന്നാൽ, (അവരിൽ) യാതൊരു കൂട്ടർ അവിശ്വസിച്ചുവോ അവർക്ക് അഗ്നിയുടെ വസ്ത്രങ്ങൾ മുറിച്ചുകൊടുക്കപ്പെടുന്നതാണ്.**

**അവരുടെ തലക്കുമീതെ ചുട്ടുതിളക്കുന്ന വെള്ളം ചൊരിയപ്പെടും!**

يُصْهَرُ بِهِۦ مَا فِى بُطُونِهِمْ وَٱلْجُلُودُ ﴿٢٠﴾

**《20》 അതുമൂലം, അവരുടെ വയറുകളിലുള്ളതും, തൊലികളും ഉരുക്കപ്പെടുന്നതാണ്.**

وَلَهُم مَّقَٰمِعُ مِنْ حَدِيدٍ ﴿٢١﴾

**《21》 അവർക്ക് ഇരുമ്പിന്റെ ദണ്ഡുകളുമുണ്ട്.**

كُلَّمَآ أَرَادُوٓا۟ أَن يَخْرُجُوا۟ مِنْهَا مِنْ غَمٍّ أُعِيدُوا۟ فِيهَا وَذُوقُوا۟ عَذَابَ ٱلْحَرِيقِ ﴿٢٢﴾

**《22》 ദുഃഖത്താൽ (പൊറുതിമുട്ടി) അതിൽനിന്ന് പുറത്തുപോകുവാൻ അവർ ഉദ്ദേശിക്കുമ്പോഴെല്ലാം, അതിലേക്ക്തന്നെ അവർ മടക്കപ്പെടുന്നതാകുന്നു. 'വെന്തുകരിയുന്ന ശിക്ഷ ആസ്വദിച്ചുകൊള്ളുവിൻ' (എന്ന് പറയപ്പെടുകയും ചെയ്യും)!**

---

《19》 هَٰذَانِ ഇത് രണ്ടും, ഈ രണ്ട് കൂട്ടർ خَصْمَانِ രണ്ട് (എതിർ) കക്ഷികളാണ് اخْتَصَمُوا അവർ എതിർവാദം ചെയ്തു, പിണങ്ങി, തർക്കം നടത്തി فِي رَبِّهِمْ തങ്ങളുടെ റബ്ബിൽ, റബ്ബിന്റെ കാര്യത്തിൽ فَالَّذِينَ كَفَرُوا എന്നാൽ അവിശ്വസിച്ച കൂട്ടർ قُطِّعَتْ لَهُمْ അവർക്ക് മുറിച്ചുകൊടുക്കപ്പെടും ثِيَابٌ വസ്ത്രങ്ങൾ مِنْ نَارٍ തീയിനാൽ, അഗ്നിയുടെ يُصَبُّ ചൊരിയപ്പെടും, ഒഴുക്കപ്പെടും مِنْ فَوْقِ മുകളിൽകൂടി رُءُوسِهِمُ അവരുടെ തലകളുടെ الْحَمِيمُ ചുട്ടുതിളക്കുന്ന വെള്ളം 《20》 يُصْهَرُ ഉരുക്കപ്പെടും بِهِ അത് മൂലം, അതി

وَلَهُمْ ﴿21﴾ നാൽ مَا فِي بُطُونِهِمْ അവരുടെ വയറുകളിലുള്ളത് وَالْجُلُودُ തൊലികളും ﴿21﴾ وَلَهُمْ അവർക്കുണ്ട് مَقَامِعُ ദണ്ഡുകൾ (കൊണ്ടുള്ള ശിക്ഷ) مِنْ حَدِيدٍ ഇരുമ്പിന്റെ ﴿22﴾ كُلَّمَا أَرَادُوا അവർ ഉദ്ദേശിക്കുമ്പോഴെല്ലാം أَنْ يَخْرُجُوا അവർ പുറത്ത് പേകുവാൻ مِنْهَا അതിൽനിന്ന് مِنْ غَمٍّ ദുഃഖത്താൽ أُعِيدُوا അവർ മടക്കപ്പെടും فِيهَا അതിൽ, അതിലേക്ക് وَذُوقُوا നിങ്ങൾ ആസ്വദിക്കുവിൻ, അനുഭവിക്കുവിൻ عَذَابَ الْحَرِيقِ വെന്തുകരിയുന്ന ശിക്ഷ

---

മതത്തിന്റെയും, ജാതിവർഗങ്ങളുടെയും പേരിൽ മനുഷ്യർ എത്ര കക്ഷികളെങ്കിലും ആയിക്കൊള്ളട്ടെ, വാസ്തവത്തിൽ അവർ രണ്ട് കക്ഷികൾ മാത്രമാണ്. അനുസരണ ത്തിന്റെ മാർഗത്തിലൂടെ, മാന്യതയുടെ താവളത്തിൽ എത്തിച്ചേരുന്ന ഒരു കക്ഷി, നിഷേ ധത്തിന്റെ മാർഗത്തിലൂടെ നിന്ദ്യതയുടെ താവളത്തിൽ ചെന്നുചേരുന്ന മറ്റൊരു കക്ഷി. രണ്ടാമത്തേതിനെപ്പറ്റിയാണ് ഇവിടെ പ്രസ്താവിച്ചത്. ഒന്നാമത്തേതിനെക്കുറിച്ച് അടുത്ത വചനങ്ങളിൽ പ്രസ്താവിക്കുന്നുണ്ട്.

**خصمان** (രണ്ടുകക്ഷികൾ എന്ന് പറഞ്ഞത് വേദക്കാരും, മുസ്‌ലിംകളുമാണെന്നും, ബദ്ർ യുദ്ധത്തിൽ സത്യവിശ്വാസികളുടെ ഭാഗത്ത് ദ്വന്ദ്വയുദ്ധം നടത്തിയ ഹംസ: (റ), അലി (റ), ഉബൈദ: (റ) എന്നിവരും, അവരുടെ എതിരിൽ മുന്നോട്ടുവന്ന ഉത്ബഃ, ശൈബഃ , വലീദ് എന്നിവരുമാണെന്നും പല സ്വഹാബികളിൽനിന്നും ബലപ്പെട്ട നിവേദനങ്ങൾ (രിവായത്തുകൾ) വന്നിട്ടുണ്ട്. വേറെയും ചില അഭിപ്രായങ്ങൾ കാണാം. മുൻഗാമിക ളായ മുഫസ്സിറുകളിൽ പ്രമുഖനായ ഇബ്നുജരീർ അവയെല്ലാം ഉദ്ധരിച്ചശേഷം, നാം ആദ്യം സൂചിപ്പിച്ചപ്രകാരമാണ് സ്വീകരിച്ചിട്ടുള്ളത്. അദ്ദേഹം ഇവിടെ പ്രസ്താവിച്ച തിൽനിന്ന് ചില പ്രധാന സംഗതികൾ മനസ്സിലാക്കുവാനുള്ളത് കൊണ്ട് അതിന്റെ ചുരുക്കം ഇവിടെ ഉദ്ധരിക്കാം. അദ്ദേഹം പറയുന്നു:-

'ഈ അഭിപ്രായങ്ങളിൽവെച്ച് എന്റെ അടുക്കൽ, വാസ്തവത്തോടും, ആയത്തിന്റെ വ്യാഖ്യാനത്തോടും കൂടുതൽ യോജിച്ചത്: എല്ലാ തരക്കാരും അടങ്ങുന്ന അവിശ്വാസി കളും, സത്യവിശ്വാസികളുമാണ് ആ രണ്ട് കക്ഷികൾ എന്നുള്ളതാകുന്നു. ഇങ്ങനെ പറയുവാൻ കാരണം: അല്ലാഹു ഇതിനുമുമ്പ് രണ്ടുതരക്കാരെപ്പറ്റി പറഞ്ഞിരിക്കുന്നു. അതായത്, അല്ലാഹുവിനെ അനുസരിച്ച് സുജൂദ് ചെയ്യുന്നവരും, 'ശിക്ഷാർഹരായ അനു സരണമില്ലാത്തവരും, തുടർന്നുകൊണ്ട് ഓരോരുത്തരുടെയും സ്ഥിതിഗതിയും വിവരി ച്ചു. അപ്പോൾ നമുക്ക് മനസ്സിലാക്കാം: ഈ രണ്ട് കക്ഷികൾ അവരാണെന്ന്. എന്നാൽ, ഇത് ബദ്ർ യുദ്ധത്തിൽ ദ്വന്ദ്വയുദ്ധം നടത്തിയവരാണെന്ന അഭിപ്രായത്തെപ്പറ്റി (അ താണ് കൂടുതൽ ബലപ്പെട്ട രിവായത്ത്) താനെന്ത് പറയുന്നുവെന്ന് വല്ലവരും ചോദി ച്ചാൽ ഇങ്ങനെ പറയാം: ശരി, അതങ്ങിനെത്തന്നെ. പക്ഷേ, ഏതെങ്കിലും ഒരു പ്രത്യേക കാരണത്തെത്തുടർന്ന് ആയത്ത് അവതരിച്ചെന്നുവരും. (അത് അതിലേക്ക് മാത്രം ബാധ കമാണെന്ന് അതിനർത്ഥമില്ല). അത് പോലെയുള്ള എല്ലാ സംഗതിയിലേക്കും അത് പൊതുവിൽ ബാധകവുമായിരിക്കും. ഇതാ, ഇവിടെയും തന്നെ, ദ്വന്ദ്വയുദ്ധം നടത്തിയ വരിൽ ഒരു കക്ഷി 'കുഫ്റി'ന്റെയും, 'ശിർക്കി'ന്റെയും കക്ഷിയാണ്. മറ്റേത് 'ഈമാനി'ന്റെയും അനുസരണത്തിന്റെയും കക്ഷിയുമാണല്ലോ. അപ്പോൾ ആയത്തിന്റെ വ്യാഖ്യാനം ഇങ്ങനെ വരുന്നു: 'റബ്ബിന്റെ കാര്യത്തിൽ അഥവാ റബ്ബിന്റെ മതത്തിൽ പര സ്പരം എതിർവാദം ചെയ്യുന്ന രണ്ട് കക്ഷികളാണിത്....' (تفسير ابن جرير – رح)

ഏതെങ്കിലും ഒരു വിഷയത്തിലോ, ഒരു വിഷയത്തെത്തുടർന്നോ അവതരിക്കുന്ന ആയത്ത്, അത് പോലെയുള്ള എല്ലാ സംഭവത്തിലേക്കും ബാധകമാണെന്ന ഈ തത്വം പ്രത്യേകം ശ്രദ്ധാർഹമാകുന്നു. ഖുർആൻ വ്യാഖ്യാനത്തിൽ ഇത് ഒരു അംഗീകൃത തത്വമത്രെ. അടുത്ത ആയത്തിൽ മറ്റേ കക്ഷിയെപ്പറ്റി വിവരിക്കുന്നു:-

## വിഭാഗം - 3

إِنَّ ٱللَّهَ يُدْخِلُ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ جَنَّـٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ يُحَلَّوْنَ فِيهَا مِنْ أَسَاوِرَ مِن ذَهَبٍ وَلُؤْلُؤًا ۖ وَلِبَاسُهُمْ فِيهَا حَرِيرٌ ﴿٢٣﴾

**﴾23﴿ നിശ്ചയമായും, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരെ അല്ലാഹു, താഴ്ഭാഗത്ത് കൂടി നദികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളിൽ പ്രവേശിപ്പിക്കുന്നതാകുന്നു. അവർക്ക് അവിടെ സ്വർണത്തിന്റെ വളകളും, മുത്തും അണിയിക്കപ്പെടും; അതിൽ അവരുടെ വസ്ത്രം പട്ടുമാണ്.**

وَهُدُوٓا۟ إِلَى ٱلطَّيِّبِ مِنَ ٱلْقَوْلِ وَهُدُوٓا۟ إِلَىٰ صِرَٰطِ ٱلْحَمِيدِ ﴿٢٤﴾

**﴾24﴿ വാക്കിൽ [സംസാരത്തിൽ]വെച്ച് പരിശുദ്ധമായ [നല്ല]തിലേക്ക് അവർക്ക് മാർഗദർശനം ചെയ്യപ്പെട്ടിരിക്കുകയാണ്; സ്തുത്യർഹനായുള്ളവന്റെ [അല്ലാഹുവിന്റെ] പാതയിലേക്കും അവർക്ക് മാർഗദർശനം നൽകപ്പെട്ടിരിക്കുന്നു.**

---

﴾23﴿ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يُدْخِلُ പ്രവേശിപ്പിക്കുന്നു الَّذِينَ آمَنُوا ا വിശ്വസിച്ചവരെ وَعَمِلُوا ا الصَّالِحَاتِ സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്ത جَنَّاتٍ സ്വർഗങ്ങളിൽ تَجْرِي ഒഴുകിക്കൊണ്ടിരിക്കുന്നു, നടന്നുകൊണ്ടിരിക്കുന്നു مِن تَحْتِهَا അതിന്റെ അടിഭാഗത്ത് കൂടി الْأَنْهَارُ നദികൾ, അരുവികൾ يُحَلَّوْنَ അവർക്ക് ധരിപ്പിക്കപ്പെടും, അണിയിക്കപ്പെടും فِيهَا അതിൽ مِنْ أَسَاوِرَ വളകൾ مِن ذَهَبٍ പൊന്നിന്റെ وَلُؤْلُؤًا ا മുത്തും وَلِبَاسُهُمْ അവരുടെ വസ്ത്രം فِيهَا അതിൽ, അവിടത്തിൽ حَرِيرٌ പട്ടാണ് ﴾24﴿ وَهُدُوا ا അവർക്ക് മാർഗദർശനം ചെയ്യപ്പെട്ടിരിക്കുന്നു إِلَى الطَّيِّبِ നല്ലതിലേക്ക്, പരിശുദ്ധമായതിലേക്ക് مِنَ الْقَوْلِ വാക്കിൽ (സംസാരത്തിൽ) നിന്ന് وَهُدُوا ا അവർക്ക് മാർഗദർശനം നൽകപ്പെടുകയും ചെയ്തിരിക്കുന്നു إِلَى صِرَاطِ പാതയിലേക്ക്, മാർഗത്തിലേക്കുള്ള الْحَمِيدِ സ്തുത്യർഹനായുള്ളവന്റെ

---

തൗഹീദിന്റെ വാക്യം തുടങ്ങിയ ഉത്തമവും പരിശുദ്ധവുമായ വാക്കുകൾ സംസാരി

ക്കുവാനും, അല്ലാഹു നിർദ്ദേശിച്ച സത്യമാർഗത്തിൽ ചരിക്കുവാനുമുള്ള മാർഗദർശന വും, ഭാഗ്യവും സിദ്ധിച്ചവരാണവർ. അതുകൊണ്ടാണ് അവർക്ക് ഇത്രയും മാന്യമായ പ്രതിഫലങ്ങൾ ലഭിച്ചത്.

إِنَّ ٱلَّذِينَ كَفَرُوا۟ وَيَصُدُّونَ عَن سَبِيلِ ٱللَّهِ وَٱلْمَسْجِدِ ٱلْحَرَامِ ٱلَّذِى جَعَلْنَٰهُ لِلنَّاسِ سَوَآءً ٱلْعَٰكِفُ فِيهِ وَٱلْبَادِ ۚ

وَمَن يُرِدْ فِيهِ بِإِلْحَادٍۭ بِظُلْمٍ نُّذِقْهُ مِنْ عَذَابٍ أَلِيمٍ ﴿٢٥﴾

**《25》 നിശ്ചയമായും, അവിശ്വസിക്കുകയും, അല്ലാഹുവിന്റെ മാർഗത്തിൽ നിന്നും നാം മനുഷ്യർക്കായി- താമസമുറപ്പിച്ചവരും വെളിപ്രദേശത്തുനിന്ന് വരുന്നവരും സമമായിക്കൊണ്ട്- ഏർപ്പെടുത്തിയിട്ടുള്ള മസ്ജിദുൽ ഹറാമിൽ [പവിത്രമായ പള്ളിയിൽ] നിന്നും (ജനങ്ങളെ) തടഞ്ഞുകൊണ്ടിരിക്കുകയും ചെയ്യുന്നവർ! (അവർ കരുതിക്കൊള്ളട്ടെ!)**

**വല്ലവനും, അതിൽ അന്യായമായി ധർമവിരോധം ചെയ്യുവാൻ ഉദ്ദേശിക്കുന്ന പക്ഷം, വേദനയേറിയ ശിക്ഷ നാം അവനെ ആസ്വദിപ്പിക്കുന്നതാണ്.**

---

《25》 إِنَّ الَّذِينَ كَفَرُوا നിശ്ചയമായും അവിശ്വസിച്ചവർ وَيَصُدُّونَ തടഞ്ഞുകൊണ്ടിരിക്കുകയും ചെയ്യുന്ന(വർ) عَنْ سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് وَالْمَسْجِدِ الْحَرَامِ പരിപാവനമായ പള്ളിയിൽ നിന്നും الَّذِي യാതൊരു (പള്ളി) جَعَلْنَاهُ നാമതിനെ ആക്കിയിരിക്കുന്നു, ഏർപ്പെടുത്തിയിരിക്കുന്നു لِلنَّاسِ മനുഷ്യർക്ക് വേണ്ടി سَوَاءً സമമായിക്കൊണ്ട് الْعَاكِفُ താമസമുറപ്പിച്ചവൻ, സ്ഥിരവാസി فِيهِ അതിൽ وَالْبَادِ വെളിപ്രദേശത്തുനിന്ന് വരുന്നവനും وَمَنْ يُرِدْ വല്ലവനും ഉദ്ദേശിക്കുന്നതായാൽ فِيهِ അതിൽ بِإِلْحَادٍ ധർമവിരോധത്തെ, മതവിരോധത്തെ, മതദ്രോഹത്തെ بِظُلْمٍ അന്യായമായി, വല്ല അക്രമത്താലും نُذِقْهُ അവനെ നാം ആസ്വദിപ്പിക്കും, അനുഭവിപ്പിക്കും مِنْ عَذَابٍ ശിക്ഷയിൽ നിന്ന് أَلِيمٍ വേദനയേറിയ

---

സ്വദേശവിദേശ വ്യത്യാസമില്ലാതെ, പൊതുവിൽ എല്ലാ മനുഷ്യരും അല്ലാഹുവിന് ആരാധനാകർമങ്ങൾ നടത്തുവാനായി ഭൂമിയിൽ ആദ്യം നിർമിക്കപ്പെട്ട വിശുദ്ധ ദേവാലയമായ 'കഅ്ബഃയും, പരിസരവുമാണ് 'മസ്ജിദുൽ ഹറാം' കൊണ്ട് ഉദ്ദേശ്യം. അലംഘ്യമായ അഥവാ, പരിപാവനമായ- പള്ളി എന്ന് ഈ വാക്കിന് അർത്ഥം പറയാം. ജനങ്ങൾ ഇസ്ലാമിനെ അംഗീകരിക്കുന്നതും, സത്യവിശ്വാസികൾ 'ഹജ്ജ്', 'ഉംറഃ' മുതലായ കർമങ്ങൾക്കായി 'ഹറമി'ൽ പ്രവേശിക്കുന്നതും കഴിയുന്നത്ര ശക്തി ഉപയോഗിച്ച് തടഞ്ഞുവന്നിരുന്ന മുശ്രിക്കുകൾക്ക് ഒരു താക്കീതാണിത്. ആ പുണ്യസ്ഥലത്തെ ക്രമവിരുദ്ധമായും ധർമ വിരുദ്ധമായും അനാദരിക്കുന്ന എല്ലാവർക്കും ഇത് ബാധകമാ

കുന്നു. ഈ താക്കീതിന്റെ ഗൗരവത്തിനുള്ള കാരണം താഴെ ആയത്തുകളിൽനിന്ന് ഗ്രഹിക്കാം.

## വിഭാഗം - 4

وَإِذْ بَوَّأْنَا لِإِبْرَٰهِيمَ مَكَانَ ٱلْبَيْتِ أَن لَّا تُشْرِكْ بِى شَيْـًٔا وَطَهِّرْ بَيْتِىَ لِلطَّآئِفِينَ وَٱلْقَآئِمِينَ وَٱلرُّكَّعِ ٱلسُّجُودِ ﴿٢٦﴾

**《26》 ഇബ്റാഹീമിന് നാം 'പുണ്യാലയത്തിന്റെ [കഅ്ബഃയുടെ] സ്ഥാനം ഉറപ്പിച്ചുകൊടുത്ത സന്ദർഭം (ഓർക്കുക); 'യാതൊരു വസ്തുവെയും എന്നോട് പങ്കുചേർക്കരുത്; 'ത്വവാഫ്' [പ്രദക്ഷിണം] ചെയ്യുന്നവർക്കും, നിന്നുകൊണ്ട് (ആരാധന) നടത്തുന്നവർക്കും, 'റുകൂഉ്- സുജൂദി'ലായി [സാഷ്ടാംഗം കുമ്പിട്ടു ആരാധന] നടത്തുന്നവർക്കും വേണ്ടി എന്റെ ആലയത്തെ ശുദ്ധമാക്കുകയും ചെയ്യുക!' എന്ന് (നാം പറഞ്ഞു).**

---

《26》 وَإِذْبَوَّأْنَا നാം ഉറപ്പിച്ചു (നിശ്ചയിച്ചു) കൊടുത്തസന്ദർഭം, സൗകര്യപ്പെടുത്തിക്കൊടുത്ത സന്ദർഭം لِإِبْرَاهِيمَ ഇബ്റാഹീമിന് مَكَانَ الْبَيْتِ ആ വീട്ടിന്റെ (പുണ്യാലയത്തിന്റെ) സ്ഥാനം أَنْ لَا تُشْرِكْ നീ പങ്കുചേർക്കരുതെന്ന് بِي എന്നോട് شَيْئًا ഒരു വസ്തുവെയും وَطَهِّرْ നീ ശുദ്ധമാക്കുകയും ചെയ്യുക بَيْتِيَ എന്റെ ആലയത്തെ (വീട്ടിനെ) لِلطَّائِفِينَ ത്വവാഫ് (പ്രദക്ഷിണം) ചെയ്യുന്നവർക്ക് وَالْقَائِمِينَ നിൽക്കുന്നവർക്കും (നിന്ന് ആരാധന നടത്തുന്നവർക്കും) وَالرُّكَّعِ റുകൂഉ് ചെയ്യുന്നവർക്കും (കുമ്പിട്ട് ആരാധന ചെയ്യുന്നവർക്കും) السُّجُودِ സുജൂദ് ചെയ്യുന്ന (സാഷ്ടാംഗം ചെയ്യുന്ന)വരായ

---

കഅ്ബഃയെ പ്രദക്ഷിണംചെയ്തോ, നിന്നുകൊണ്ടും, റുകൂഉം സുജൂദും ചെയ്തുകൊണ്ടും ആരാധനാ നമസ്കാരങ്ങൾ നടത്തിയോ അല്ലാഹുവിനെ ആരാധിക്കുവാൻവേണ്ടി വരുന്ന ആളുകളുടെ ആവശ്യാർത്ഥം, ബിംബങ്ങൾ മുതലായ മാലിന്യങ്ങളിൽ നിന്ന് കഅ്ബഃയെ ശുദ്ധമാക്കുവാനും തൗഹീദിന് വിരുദ്ധമായ യാതൊന്നും ചെയ്യാതിരിക്കുവാനുമുള്ള നിർദ്ദേശമാണിത്. ഇബ്റാഹീം നബി (അ)യും, ഇസ്മാഈൽ നബി (അ)യും കൂടി കഅ്ബഃ കെട്ടി ഉയർത്തിയതിനെക്കുറിച്ച് സൂ: ബക്വറഃയിലും സൂ: ഇബ്റാഹീമിന്റെ പ്രാരംഭത്തിലും പ്രസ്താവിച്ചിരിക്കുന്നുവല്ലോ.

وَأَذِّن فِى ٱلنَّاسِ بِٱلْحَجِّ يَأْتُوكَ رِجَالًا وَعَلَىٰ كُلِّ ضَامِرٍ يَأْتِينَ

**《27》 'ഹജ്ജ് കർമത്തിന് (വരുവാൻ) ജനങ്ങളിൽ നീ പ്രഖ്യാപനം ചെയ്യുക: കാൽനടക്കാരായും, ദൂരസ്ഥലമായ സകല മാർഗങ്ങളിൽ കൂടിയും വന്നുകൊണ്ടിരിക്കുന്ന (ക്ഷീണിച്ച്) മെലിഞ്ഞ എല്ലാ വാഹ**

| مِن كُلِّ فَجٍّ عَمِيقٍ ﴿٢٧﴾ | **നപ്പുറത്തായും അവർ നിന്റെ അടുക്കൽ [ഈ ആലയത്തിങ്കൽ] വന്നുകൊള്ളുന്നതാണ്.' (എന്ന് നാം പറഞ്ഞു.)** |
|---|---|

﴾27﴿ وَأَذِّن നീ പ്രഖ്യാപനം ചെയ്യുക, അറിയിപ്പ് നൽകുക فِي النَّاسِ മനുഷ്യരിൽ بِالْحَجِّ ഹജ്ജിന്, ഹജ്ജ് കർമം ചെയ്യാൻ يَأْتُوكَ അവർ നിന്റെ അടുക്കൽ വന്നുകൊള്ളും رِجَالًا കാൽനടക്കാരായി وَعَلَىٰ كُلِّ ضَامِرٍ എല്ലാ മെലിഞ്ഞ വാഹനപ്പുറത്തും, മെലിഞ്ഞ ഒട്ടകപ്പുറത്തും يَأْتِينَ വരുന്ന, അവ വരും مِن كُلِّ فَجٍّ എല്ലാ മാർഗത്തിൽകൂടിയും, എല്ലാ മലവഴിയിൽകൂടിയും عَمِيقٍ ദൂരസ്ഥലമായ

വിശുദ്ധ കഅ്ബാലയം കെട്ടിക്കഴിഞ്ഞശേഷം, ഹജ്ജ് കർമത്തിന് വന്നുകൊള്ളുവാൻ ജനങ്ങളിൽ പ്രഖ്യാപനം ചെയ്യണമെന്ന് അല്ലാഹു ഇബ്റാഹീം നബി (അ)യോട് കൽപിക്കുകയാണ് ചെയ്യുന്നത്. ഈ കൽപന കിട്ടിയപ്പോൾ 'എന്റെ ശബ്ദം എവിടെ എത്തുവാനാണ്?' എന്ന് അദ്ദേഹം പറയുകയുണ്ടായി. 'വിളിച്ചു പ്രഖ്യാപിച്ചുകൊള്ളുക! വിളി എത്തിക്കുന്നത് എന്റെ ബാധ്യതയാണ്' എന്ന് അല്ലാഹു മറുപടി നൽകി. അതനുസരിച്ച് അദ്ദേഹം കൽപന പ്രഖ്യാപനം ചെയ്തു. അല്ലാഹു ഉദ്ദേശിച്ചവരെല്ലാം ഈ ക്ഷണം സ്വീകരിച്ചുകൊണ്ടാണ് ഹജ്ജ് കർമത്തിന് വരുന്നത്. ഇപ്രകാരം, ഇബ്നുഅബ്ബാസ് (റ), മുജാഹിദ് (റ), ഇക്‌രിമഃ (റ), സഈദുബ്നുജുബൈർ (റ) മുതലായവരിൽനിന്ന് നിവേദനങ്ങൾ വന്നിട്ടുണ്ട്. ലോകത്തിന്റെ നാനാഭാഗത്ത് നിന്നും വിവിധ മാർഗേണ എത്രയോ കഷ്ടനഷ്ടങ്ങൾ അനുഭവിച്ചുകൊണ്ട് കൊല്ലംതോറും ലക്ഷക്കണക്കായ അടിയാൻമാർ ഇന്നുവരെയും ആ വിളിക്ക് ഉത്തരം നൽകിവരുന്നു. الحمد لله

ഇബ്റാഹീം നബി (അ) സ്ഥാപിച്ച ആ കെട്ടിടമല്ല, ഇന്ന് നിലവിലുള്ളത്. നബി തിരുമേനിﷺയുടെ കാലത്തുണ്ടായ ഒരു മലവെള്ളം നിമിത്തം അതിന് കേടുപാടുകൾ ബാധിക്കുകയും, ക്വുറൈശികൾ അത് പൊളിച്ചു പണിയുകയും ഉണ്ടായി. അന്ന് നബിﷺക്ക് 35 വയസ്സ് പ്രായമായിരുന്നു. പിന്നീട് യസീദിന്റെ ഖിലാഫത്ത് കാലത്ത് അബ്ദുല്ലാഹിബ്നു സുബൈറു (റ)മായുണ്ടായ യുദ്ധത്തിൽ അതിന് വീണ്ടും പരുക്കുകൾ പറ്റുകയും, ഇബ്നു സുബൈർ കെട്ടിടം പുതുക്കിയുണ്ടാക്കുകയും ചെയ്തു. അധികം താമസിയാതെ, വീണ്ടും അദ്ദേഹവും ഹജ്ജാജുമായുണ്ടായ മറ്റൊരു യുദ്ധത്തിൽ പിണഞ്ഞ കേടുപാടുകൾ നിമിത്തം ഹജ്ജാജ് അത് വീണ്ടും പുതുക്കിപ്പണിതു. ഇത് ഹിജ്റഃ 74 ൽ ആയിരുന്നു. അന്നത്തെ കെട്ടിടമാണ് ഇന്നും നിലവിലുള്ളത്. എന്നാൽ, ഇബ്റാഹീം നബിക്ക് മുമ്പ് അത് സ്ഥാപിക്കപ്പെട്ടിട്ടുണ്ടായിരുന്നുവോ ഇല്ലേ– അഥവാ, ജീർണിച്ചുപോയ ഒരു പ്രാചീന കെട്ടിടം അദ്ദേഹം പുനഃസ്ഥാപിച്ചതാണോ, അതോ മുമ്പൊന്നുമില്ലാത്ത ഒരു പുതിയകെട്ടിടം അദ്ദേഹം സ്ഥാപിച്ചതാണോ– എന്ന് തീർത്തുപറയുവാൻ മതിയായ തെളിവുകളില്ല. അദ്ദേഹത്തിന് മുമ്പ് തന്നെ അത് നിലവിലുണ്ടായിരുന്നുവെന്നും, ആദ്യമായി സ്ഥാപിച്ചത് മലക്കുകളോ, ആദം നബി (അ)യോ ആയിരുന്നുവെന്നും ചില അഭിപ്രായങ്ങൾ പലരിൽനിന്നും ഉദ്ധരിക്കപ്പെട്ടിട്ടുണ്ട്. ക്വുർആന്റെ ചില പ്രസ്താവനകൾ നോക്കുമ്പോൾ ഇബ്റാഹീം നബി (അ)യുടെ മുമ്പ് തന്നെ കഅ്ബഃ കെട്ടിടം ഉണ്ടായിരുന്നതായി തോന്നിയേക്കുകയും ചെയ്യും. വാസ്തവം അല്ലാഹുവിനറിയാം. ഹജ്ജിനുവേണ്ടി ജനങ്ങളെ ക്ഷണിച്ചതിലുള്ള ഉദ്ദേശ്യം എന്താണെന്ന് അടുത്ത ആയത്തുകളിൽ അല്ലാഹു വിവരിക്കുന്നു:–

لِّيَشْهَدُوا۟ مَنَـٰفِعَ لَهُمْ وَيَذْكُرُوا۟ ٱسْمَ ٱللَّهِ فِىٓ أَيَّامٍ مَّعْلُومَـٰتٍ عَلَىٰ مَا رَزَقَهُم مِّنۢ بَهِيمَةِ ٱلْأَنْعَـٰمِ ۖ فَكُلُوا۟ مِنْهَا وَأَطْعِمُوا۟ ٱلْبَآئِسَ ٱلْفَقِيرَ ﴿٢٨﴾

**《28》 അവർക്ക് പ്രയോജനകരമായ കാര്യങ്ങളിൽ അവർ സന്നിഹിതരാകുവാനും, ചില നിശ്ചിത ദിവസങ്ങളിൽ- തങ്ങൾക്ക് നൽകിയിരിക്കുന്ന കന്നുകാലി മൃഗങ്ങളുടെമേൽ (അവയെ അറുത്ത് ബലികഴിക്കുമ്പോൾ)- അല്ലാഹുവിന്റെ നാമം അവർ കീർത്തനം ചെയ്യുവാനും വേണ്ടിയാകുന്നു (അത്). അങ്ങനെ, അവയിൽ [ആ കന്നുകാലികളിൽ] നിന്ന് നിങ്ങൾ തിന്നുകൊള്ളുകയും, ദരിദ്രനായ പരവശന് ഭക്ഷണം നൽകുകയും ചെയ്യുവിൻ.**

ثُمَّ لْيَقْضُوا۟ تَفَثَهُمْ وَلْيُوفُوا۟ نُذُورَهُمْ وَلْيَطَّوَّفُوا۟ بِٱلْبَيْتِ ٱلْعَتِيقِ ﴿٢٩﴾

**《29》 പിന്നീട്, അവർ തങ്ങളുടെ അഴുക്ക് (നീക്കൽ) നിർവ്വഹിച്ചുകൊള്ളുകയും, തങ്ങളുടെ നേർച്ചകൾ നിറവേറ്റുകയും, (ആ) പുരാതനാലയത്തെ 'ത്വവാഫ്' [പ്രദക്ഷിണം] ചെയ്കയും ചെയതുകൊള്ളട്ടെ.**

---

《28》 لِيَشْهَدُوا അവർ സന്നിഹിതരാകുവാൻ വേണ്ടി مَنَافِعَ പ്രയോജനകരമായ കാര്യങ്ങളിൽ لَهُمْ അവർക്ക് وَيَذْكُرُوا അവർ കീർത്തനം ചെയ്യാനും, പറയുവാനും اسْمَ اللهِ അല്ലാഹുവിന്റെ നാമം فِي أَيَّامٍ ചില ദിവസങ്ങളിൽ مَعْلُومَاتٍ അറിയപ്പെട്ടവയായ, നിശ്ചിത عَلَى مَا رَزَقَهُمْ അവർക്ക് അവൻ നൽകിയതിന്റെ മേൽ مِنْ بَهِيمَةِ الأَنْعَامِ കന്നുകാലി മൃഗങ്ങളിൽനിന്ന് فَكُلُوا അങ്ങനെ നിങ്ങൾ തിന്നുകൊള്ളുക مِنْهَا അതിൽനിന്ന് وَأَطْعِمُوا നിങ്ങൾ ഭക്ഷണം നൽകുകയും (ഭക്ഷിക്കുവാൻ കൊടുക്കുകയും) ചെയ്യുവിൻ الْبَائِسَ പരവശന്, കഷ്ടപ്പെട്ടവന് الْفَقِيرَ ദരിദ്രനായ 《29》 ثُمَّ പിന്നെ, അനന്തരം لْيَقْضُوا അവർ നിർവ്വഹിക്കട്ടെ تَفَثَهُمْ അവരുടെ അഴുക്ക് (നീക്കൽ) وَلْيُوفُوا അവർ നിറവേറ്റുകയും ചെയ്യട്ടെ نُذُورَهُمْ അവരുടെ നേർച്ചകളെ, വഴിപാടുകളെ وَلْيَطَّوَّفُوا അവർ ത്വവാഫും ചെയ്യട്ടെ بِالْبَيْتِ ആ ആലയത്തെ الْعَتِيقِ പുരാതനമായ, വിമുക്തമായ

---

مَنَافِعَ لَهُمْ (അവർക്ക് പ്രയോജനകരമായ കാര്യങ്ങൾ) എന്ന് പറഞ്ഞതിൽ ഹജ്ജ് കർമങ്ങൾ, ആ പുണ്യസ്ഥലത്ത് വെച്ച് ചെയ്യുന്ന മറ്റ് ആരാധനാകർമങ്ങൾ എന്നിവക്ക് പുറമെ ഹജ്ജ് കാലത്ത് നടത്തപ്പെടുന്ന കച്ചവടം മുതലായവയും ഉൾപ്പെടുന്നു. أَيَّامٍ مَعْلُومَاتٍ (അറിയപ്പെട്ട ദിവസങ്ങൾ)കൊണ്ട് ഇവിടെ ഉദ്ദേശ്യം, ബലി പെരുന്നാൾ ദിവസവും അതിന്റെ അടുത്ത ദിവസങ്ങളുമാണ്. ദുൽഹിജ്ജ: മാസത്തിലെ ആദ്യത്തെ

പത്തുദിവസമാണെന്നും, ആ മാസം 8, 9, 10 എന്നീ ദിവസങ്ങളാണെന്നും അഭിപ്രായങ്ങളുണ്ട്. بَهِيمَةِ الأَنْعَامِ(കന്നുകാലി മൃഗങ്ങൾ) എന്നതിന്റെ വിവക്ഷ മേപ്പടി ദിവസങ്ങളിൽ ഹജ്ജ് കാലത്ത് ബലിയർപ്പിക്കപ്പെടുന്ന ഒട്ടകം, മാട്, ആട് എന്നീ മൃഗങ്ങളത്രെ ويذكروا اسم الله(അവയുടെ മേൽ അല്ലാഹുവിന്റെ നാമം കീർത്തനം ചെയ്യപ്പെടുക) എന്ന് പറഞ്ഞതിന്റെ താൽപര്യം; അല്ലാഹുവിന്റെ നാമത്തിലും, 'തക്ബീർ' മുഴക്കിക്കൊണ്ടും അവയെ അറുത്ത് ബലികഴിക്കുക എന്നുമാണ്. ബലികർമങ്ങൾ നടത്തുന്നത് വഴി മനുഷ്യന്റെ ത്യാഗവും, ഭക്തിയും പ്രകടമാക്കുന്നതിന് പുറമെ, അത് കൊണ്ടുളവാകുന്ന മറ്റൊരു പ്രയോജനത്തെയാണ് فَكُلُوا مِنْهَا وَأَطْعِمُوا (നിങ്ങൾ അതിൽനിന്ന് തിന്നുകയും, ദരിദ്രനായ പരവശന് ഭക്ഷണം നൽകുകയും ചെയ്യുവിൻ) എന്ന വാക്യം ചൂണ്ടിക്കാട്ടുന്നത്. ഇസ്‌ലാമിനുമുമ്പ് ബലിമൃഗങ്ങളുടെ മാംസം ഭക്ഷിക്കാറില്ലായിരുന്നുവെന്ന് കാണുന്നു. ആ നിലക്ക് ഇത് ഒരു പുതിയ സാമൂഹ്യസേവനമാർഗവും കൂടിയാകുന്നു.

تفث എന്ന വാക്കിന് 'അഴുക്ക്, മാലിന്യം' എന്നൊക്കെയാണർത്ഥം. മുടിയെടുക്കൽ, നഖം മുറിക്കൽ, വാസനദ്രവ്യം ഉപയോഗിക്കൽ മുതലായവ ഹജ്ജ് വേളയിൽ വിരോധിക്കപ്പെട്ട കാര്യങ്ങളാണ്. അങ്ങനെയുണ്ടാകുന്ന ജടയും അഴുക്കും ഹജ്ജിന്റെ അവസാനത്തിൽ നീക്കം ചെയ്യേണ്ടതുണ്ട്. അതാണിവിടെ 'പിന്നീട് അഴുക്ക് നീക്കൽ നിർവ്വഹിക്കണം' (ثُمَّ لْيَقْضُوا تَفَثَهُمْ) എന്ന് പ്രസ്താവിച്ചതിന്റെ സാരം. ഇതും ഹജ്ജു കർമങ്ങളിൽ ഉൾപ്പെട്ട കർമമത്രെ. ഹജ്ജിന്റെ കർമങ്ങളെല്ലാം നിർവ്വഹിച്ച് തങ്ങളുടെ കടമ നിറവേറ്റണമെന്നാണ് മൊത്തത്തിൽ ഇപ്പറഞ്ഞതിന്റെ സാരമെന്നും ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്. ഹജ്ജ് കാലത്ത് അവിടെവെച്ച് ചെയ്യാൻ നേർന്നിട്ടുള്ള നേർച്ച വഴിപാടുകളും, അവിടെ നിർവ്വഹിക്കേണ്ടതുള്ള കടമകളും وَلْيُوفُوا نُذُورَهُمْ (തങ്ങളുടെ നേർച്ചകൾ നിറവേറ്റിക്കൊള്ളട്ടെ) എന്ന കൽപ്പനയിൽ ഉൾപ്പെടുന്നു. കഅ്ബ:യുടെ അടുക്കൽ ചെല്ലുമ്പോൾ പൊതുവായും, ഹജ്ജ് കർമങ്ങളിൽ പ്രത്യേകമായും ചെയ്യാനുള്ള ഒരു പുണ്യകർമമത്രെ 'ത്വവാഫ്' (طواف) അഥവാ കഅ്ബ:യെ പ്രദക്ഷിണം ചെയ്യൽ. ഓരോ പ്രാവശ്യത്തിലും ഏഴുവട്ടം കഅ്ബ:യെ വലം വെക്കേണ്ടതുണ്ട്.

കഅ്ബഃയെ ഉദ്ദേശിച്ചാണ് البيت العتيق (പുരാതനാലയം, അല്ലെങ്കിൽ വിമുക്തമായ ആലയം) എന്ന് പറയുന്നത്. മനുഷ്യർക്ക് പൊതുവിൽ ഒന്നാമതായി ഭൂമിയിൽ സ്ഥാപിക്കപ്പെട്ട ദേവാലയവും, ഏറ്റവും കാലപ്പഴക്കം ചെന്ന ആരാധനാമന്ദിരവും അതായതുകൊണ്ട് ആ പേരിന് അത് തികച്ചും അർഹമായത് തന്നെ. അക്രമികളുടെ അക്രമങ്ങളൊന്നും ബാധിക്കാത്ത 'വിമുക്തമായ ആലയം' എന്ന അർത്ഥത്തിലാണ് ആ പേർ സിദ്ധിച്ചിട്ടുള്ളതെന്നും ചില ഹദീഥുകളിൽ വന്നിട്ടുണ്ട്. بيت الله (അല്ലാഹുവിന്റെ വീട്- അല്ലെങ്കിൽ ആലയം) എന്നും, الْمَسْجِدُ الْحَرَامِ (പരിപാവനമായ പള്ളി) എന്നുംമറ്റും അതിനെപ്പറ്റി പറയാറുണ്ട്. ചിലപ്പോൾ മക്കായെ ഉദ്ദേശിച്ചും, ചിലപ്പോൾ കഅ്ബ:യുടെ ചുറ്റുപാടുമായി നിലകൊള്ളുന്ന പള്ളിയെ ഉദ്ദേശിച്ചും അങ്ങനെ പറയാറുണ്ട്.

ذَٰلِكَ وَمَن يُعَظِّمْ حُرُمَاتِ ٱللَّهِ

**﴾30﴿ അതാണ് (ഹജ്ജിന്റെ വിഷയം)! ആരെങ്കിലും, അല്ലാഹുവിന്റെ അലംഘ്യ(മായ പരിപാവന) വസ്തുക്കളെ ബഹുമാനിക്കുന്നതായാൽ,**

فَهُوَ خَيْرٌ لَّهُۥ عِندَ رَبِّهِۦ ۗ وَأُحِلَّتْ لَكُمُ ٱلْأَنْعَـٰمُ إِلَّا مَا يُتْلَىٰ عَلَيْكُمْ ۖ فَٱجْتَنِبُوا۟ ٱلرِّجْسَ مِنَ ٱلْأَوْثَـٰنِ وَٱجْتَنِبُوا۟ قَوْلَ ٱلزُّورِ ﴿٣٠﴾

അതവന് തന്റെ റബ്ബിന്റെ അടുക്കൽ ഗുണകരമാകുന്നു.

നിങ്ങൾക്ക് ഓതിക്കേൾപ്പിക്കപ്പെടുന്നതൊഴിച്ച്- (എല്ലാ) കന്നുകാലികളും (ആടുമാടൊട്ടകവും) നിങ്ങൾക്ക് അനുവദിക്കപ്പെട്ടിരിക്കുന്നു. ആകയാൽ, വിഗ്രഹങ്ങളാകുന്ന അശുദ്ധിയെ നിങ്ങൾ വർജ്ജിക്കുവിൻ; കള്ളം പറയലും വർജ്ജിക്കുവിൻ;-

حُنَفَآءَ لِلَّهِ غَيْرَ مُشْرِكِينَ بِهِۦ ۚ وَمَن يُشْرِكْ بِٱللَّهِ فَكَأَنَّمَا خَرَّ مِنَ ٱلسَّمَآءِ فَتَخْطَفُهُ ٱلطَّيْرُ أَوْ تَهْوِى بِهِ ٱلرِّيحُ فِى مَكَانٍ سَحِيقٍ ﴿٣١﴾

《31》 അല്ലാഹുവിന് വേണ്ടി നിഷ്കളങ്കമാനസരായി- അവനോട് (യാതൊന്നിനെയും) പങ്ക് ചേർക്കാത്ത നിലയിൽ (ആയിരിക്കണം). ആരെങ്കിലും, അല്ലാഹുവിനോട് (വല്ലതിനെയും) പങ്ക് ചേർക്കുന്നതായാൽ അവൻ, ആകാശത്ത് നിന്ന് വീണിട്ട് അവനെ പറവകൾ റാഞ്ചിക്കൊണ്ട് പോകുകയോ, ദൂരപ്പെട്ട ഒരു സ്ഥലത്ത് കാറ്റ് കൊണ്ടുപോയിടുകയോ ചെയ്തതുപോലെയായിത്തീരുന്നു! (അത്രയും ആപൽക്കരമാണത്.)

---

《30》 ذَٰلِكَ അതാണ് وَمَن يُعَظِّمْ ആരെങ്കിലും ബഹുമാനിക്കുന്നതായാൽ حُرُمَاتِ اللَّهِ അല്ലാഹുവിന്റെ അലംഘ്യവസ്തുക്കളെ, പരിപാവന വസ്തുക്കളെ فَهُوَ എന്നാലത് خَيْرٌ لَّهُ അവന്ന് ഗുണകരമാണ് عِندَ رَبِّهِ തന്റെ റബ്ബിന്റെ അടുക്കൽ وَأُحِلَّتْ അനുവദിക്കപ്പെടുകയും ചെയ്തിരിക്കുന്നു لَكُمُ നിങ്ങൾക്ക് الأَنْعَامُ കന്നുകാലികൾ (ആടുമാടൊട്ടകങ്ങൾ) إِلا مَا يُتْلَى ഓതിക്കേൾപ്പിക്കപ്പെടുന്നതൊഴികെ عَلَيْكُمْ നിങ്ങൾക്ക് فَاجْتَنِبُوا ആകയാൽ നിങ്ങൾ വർജ്ജിക്കുവിൻ الرِّجْسَ അശുദ്ധിയെ, മാലിന്യത്തെ مِنَ الأَوْثَانِ വിഗ്രഹങ്ങളാകുന്ന, വിഗ്രഹങ്ങളിൽ നിന്നുള്ള وَاجْتَنِبُوا വർജ്ജിക്കയും ചെയ്യുവിൻ قَوْلَ الزُّورِ കള്ളം പറയുന്നത്, കള്ളവാക്ക് 《31》 حُنَفَاءَ നിഷ്കളങ്കഹൃദയന്മാരായി (നേരായ മനസ്സോടെ) لِلَّهِ അല്ലാഹുവിന് വേണ്ടി غَيْرَ مُشْرِكِينَ പങ്ക് ചേർക്കുന്നവരല്ലാതെ بِهِ അവനോട് وَمَن يُشْرِكْ ആരെങ്കിലും പങ്ക് ചേർക്കുന്നതായാൽ بِاللَّهِ അല്ലാഹുവിനോട് فَكَأَنَّمَا خَرَّ എന്നാൽ അവൻ വീണത് പോലെയായിരിക്കും مِنَ السَّمَاءِ ആകാശത്ത് നിന്ന് فَتَخْطَفُهُ എന്നിട്ടവനെ റാഞ്ചിക്കൊണ്ടുപോകയും الطَّيْرُ പറവകൾ, പക്ഷികൾ

أَوْ تَهْوِي بِهِ അല്ലെങ്കിൽ അവനെ കൊണ്ടുപോയിടുകയും, വീഴ്ത്തുകയും الرِّيحُ കാറ്റ് فِي مَكَانٍ ഒരു സ്ഥലത്ത് سَحِيقٍ ദൂരപ്പെട്ട, ആപൽക്കരമായ

---

حُرُمَات എന്ന വാക്കിനാണ് 'അലംഘ്യമായ വസ്തുക്കൾ' എന്ന് അർത്ഥം കൽപി ച്ചത്. ബഹുമാനിക്കപ്പെടേണ്ടതും, അനാദരിക്കുവാൻ പാടില്ലാത്തതും, പരിപാവനമാ യതും നിശ്ചയിക്കപ്പെട്ട പരിധി ലംഘിക്കുവാൻ പാടില്ലെന്ന് മുടക്കം ചെയ്യപ്പെട്ടിരിക്കുന്ന തുമായ എല്ലാറ്റിനും– അത് കാര്യങ്ങളോ, വസ്തുക്കളോ, സ്ഥലങ്ങളോ ആകട്ടെ– ഈ വാക്കുപയോഗിക്കപ്പെടുന്നു. حُرْمَة (ഹുർമത്ത്) എന്നാണതിന്റെ ഏകവചനം. മലയാള ഭാഷയിൽ ഇതിനോട് ശരിക്കും യോജിക്കുന്ന ഒറ്റവാക്ക് കാണപ്പെടുന്നില്ല. ഇതിന്റെ ധാതുവിൽ നിന്ന്തന്നെ حَرِيم، حَرَام، محترم، حرم (ഹരീം, ഹറാം, മുഹ്തറം, ഹറം) മുത ലായ രൂപങ്ങളും– അൽപാൽപം വ്യത്യസ്തങ്ങളായ അർത്ഥങ്ങളിൽ– സന്ദർഭോചിതം നാമങ്ങളായും, വിശേഷണങ്ങളായും ഉപയോഗിക്കപ്പെടുന്നു. ഇവിടെ ഹജ്ജിന്റെ കർമ ങ്ങളും, ഓരോന്നിനും നിശ്ചയിക്കപ്പെട്ട സ്ഥാനങ്ങളും ഈ വാക്കിൽ ഉൾപ്പെടുന്നു. പരി പാവന വസ്തുക്കളായി അല്ലാഹു നിശ്ചയിച്ചിട്ടുള്ളതിനെയെല്ലാം ബഹുമാനിക്കുകയെ ന്നത് അവന്റെ അടുക്കൽ വളരെ പ്രധാനപ്പെട്ട പുണ്യകർമമാണെന്നത്രെ 30–ാം ആയ ത്തിന്റെ ആദ്യഭാഗം കുറിക്കുന്നത്.

തുടർന്നുകൊണ്ട് ഹജ്ജ് കാര്യങ്ങളോടും, ഖുർആന്റെ അവതരണകാലത്ത് അറ ബികൾക്കിടയിൽ നടപ്പുണ്ടായിരുന്ന ആചാരങ്ങളോടും ബന്ധപ്പെട്ട ചില കാര്യങ്ങളെ ക്കുറിച്ചാണ് പ്രസ്താവിക്കുന്നത്. ആടുമാടൊട്ടകങ്ങൾക്കാണല്ലോ أَنْعَام (കന്നുകാലികൾ) എന്ന് പറയുന്നത്. ഭക്ഷ്യവസ്തുക്കളായും, വാഹനങ്ങളായും, ബലിമൃഗങ്ങളായും ഇസ്ലാമിന് മുമ്പും അറബികൾ ഇവയെ ഉപയോഗപ്പെടുത്തിയിരുന്നു. പക്ഷേ, അവ രാൽ കെട്ടിച്ചമക്കപ്പെട്ടതും, അല്ലാഹു വിരോധിച്ചതും, ബഹുദൈവാരാധനയിൽ അധി ഷ്ഠിതവുമായ പല നടപടികളും അവർ അനുഷ്ഠിച്ചു വന്നിരുന്നു. വിരോധിക്കപ്പെട്ട പലതും അനുവദനീയമായും, അനുവദിക്കപ്പെട്ട പലതും വിരോധമായും അവർ അനു ഷ്ഠിച്ചു വന്നിരുന്നു. വിരോധിക്കപ്പെട്ട പലതും അനുവദനീയമായും, അനുവദിക്കപ്പെട്ട പലതും വിരോധമായും അവർ കരുതിവന്നു. അതുകൊണ്ട്, എല്ലാതരം ശവങ്ങളും, അല്ലാഹു അല്ലാത്തവരുടെ പേരിൽ അറുക്കപ്പെടുകയോ ബലിചെയ്യപ്പെടുകയോ ചെയ്യു ന്നവയും ഉപയോഗിക്കുവാൻ പാടില്ലെന്ന് ഖുർആൻ കർശനമായി വിരോധിച്ചിരിക്കു ന്നു. അത്തരത്തിൽ പെടാത്ത എല്ലാ ആടുമാടൊട്ടകവും ഭക്ഷിക്കുകയും, അല്ലാഹു വിന് ബലിയർപ്പിക്കുകയും ചെയ്യാൻ അനുവദിക്കപ്പെട്ടിട്ടുണ്ട് എന്നത്രെ അല്ലാഹു ഇവിടെ പ്രസ്താവിക്കുന്നത്. വിഗ്രഹങ്ങളും, അവയുമായി ബന്ധപ്പെട്ട എല്ലാ ദുരാചാരങ്ങളും അടങ്ങുന്ന അശുദ്ധികളെയും അന്ന് നിലവിലുണ്ടായിരുന്നതും അല്ലാത്തതുമായ എല്ലാ കള്ളവാദങ്ങളെയും വ്യാജ സംസാരങ്ങളെയും വിരോധിക്കുകയും ചെയ്യുന്നു. ഇതെല്ലാം നിഷ്കളങ്കതയോടുകൂടി വേണമെന്നാണ് 31–ാം വചനത്തിന്റെ ആദ്യഭാഗം കാണിക്കു ന്നത്. ശിർക്ക് കൊണ്ടുണ്ടാകുന്ന നാശത്തിന്റെ ഭയങ്കരത ഉപമാരൂപത്തിൽ ചൂണ്ടിക്കാ ട്ടുകയാണ് അതിന്റെ അവസാനഭാഗം ചെയ്യുന്നത്.

**《32》 അതാണ് (കാര്യം)! ആരെ ങ്കിലും, അല്ലാഹുവിന്റെ (മത) ചിഹ്ന ങ്ങളെ ബഹുമാനിക്കുന്നതായാൽ,**

ذَٰلِكَ وَمَن يُعَظِّمْ شَعَٰٓئِرَ ٱللَّهِ

**(അവൻ ഭക്തൻ തന്നെ, കാരണം:) നിശ്ചയമായും അത്, ഹൃദയങ്ങളുടെ ഭക്തിയിൽ നിന്നുള്ളതാണ്.**

فَإِنَّهَا مِن تَقْوَى الْقُلُوبِ

﴾32﴿ ذَٰلِكَ അതാണ് وَمَن يُعَظِّمْ ആരെങ്കിലും ബഹുമാനിക്കുന്നതായാൽ شَعَائِرَ اللَّهِ അല്ലാഹുവിന്റെ ചിഹ്നങ്ങളെ فَإِنَّهَا എന്നാൽ നിശ്ചയമായും അത് مِن تَقْوَى ഭക്തിയിൽനിന്നുള്ളതാണ്, ഭക്തി നിമിത്തമാണ്, സൂക്ഷ്മതയാലാണ് الْقُلُوبِ ഹൃദയങ്ങളുടെ

ഒരു വിഷയമോ, വാചകമോ തീർന്നശേഷം, വ്യാകരണപരമായ പ്രത്യേക ഘടനാബന്ധമൊന്നുമില്ലാത്ത മറ്റൊന്നിലേക്ക് പ്രവേശിക്കുമ്പോൾ, രണ്ടും തമ്മിൽ വിഷയപരമായ ഒരു ബന്ധം സ്ഥാപിക്കുവാൻവേണ്ടി **كذلك ، ذلك ، هَذا** (ഇതാണ്, അതാണ്, ഇങ്ങനെയാണ്, അങ്ങനെയാണ്) എന്നിങ്ങനെയുള്ള സൂചനാ നാമങ്ങൾ അറബിഭാഷയിൽ ഉപയോഗിക്കുക പതിവുണ്ട്. അതനുസരിച്ചാണ് ഇവിടെയും 30-ാം വചനത്തിലും **ذلك** (അതാണ്) എന്ന പദം ആരംഭത്തിൽ വന്നുകാണുന്നത്. ഇത്തരം പ്രയോഗങ്ങളിൽ, സന്ദർഭത്തിനൊത്ത് സൂചനാസാരങ്ങൾ പലതും അതിൽ അടങ്ങിയിട്ടുമുണ്ടാകും. ഏതാണ്ട് ഇതുപോലെയുള്ള ചില പ്രയോഗങ്ങൾ നമ്മുടെ ഭാഷയിലും കാണാം. 'അതെ, അങ്ങനെ, ശരി' തുടങ്ങിയ പല പദങ്ങളും ഈ ആവശ്യാർത്ഥം മലയാളത്തിലും ഉപയോഗിക്കപ്പെടുന്നു.

**شعائر** (ചിഹ്നങ്ങൾ) കൊണ്ട് വിവക്ഷിക്കപ്പെടുന്നത് മതസംബന്ധമായ പ്രത്യേക അടയാളങ്ങളായി കരുതപ്പെടുന്ന കാര്യങ്ങളാണ്. കർമങ്ങൾ, വേഷഭൂഷണങ്ങൾ, സംസാരം, പ്രവൃത്തി ആദിയായവയിലെല്ലാം തന്നെ, കക്ഷികൾക്കിടയിലും, മതസ്ഥർക്കിടയിലും, സമുദായങ്ങൾക്കിടയിലും പലപ്പോഴും ചില വ്യത്യസ്ത രീതികളുമുണ്ടായിരിക്കും. അതിന്റെ അടിസ്ഥാനത്തിൽ വ്യക്തികളെ- അവർ ഇന്ന കൂട്ടത്തിൽപെട്ടവരാണെന്ന്- സാമാന്യേന കണക്കാക്കപ്പെടുകയും ചെയ്യുന്നു. ഇസ്‌ലാമിന്റേതായ പ്രത്യേക അടയാളമാകുന്നതെല്ലാം **شَعَائِرِ اللَّهِ شعائِرِ الإسلام**(അല്ലാഹുവിന്റെ ചിഹ്നങ്ങൾ, ഇസ്‌ലാമിന്റെ ചിഹ്നങ്ങൾ) എന്നീ പേരുകളിൽ അറിയപ്പെടുന്നു. ഒരു കൂട്ടരുടെ പ്രത്യേക ചിഹ്നങ്ങളെ ആദരിക്കുന്നതും, അനുകൂലിക്കുന്നതും ആ കൂട്ടരോടുള്ള പ്രത്യേക ബഹുമാനംകൊണ്ടോ അനുഭാവം കൊണ്ടോ ആണെന്നും, അതിനെ അനാദരിക്കുന്നതും, ധിക്കരിക്കുന്നതും അവരോടുള്ള വെറുപ്പ് കൊണ്ടാണെന്നും വ്യക്തമാണ്. ഒരു കക്ഷിയുടെയോ, മതത്തിന്റെയോ പ്രത്യേക ചിഹ്നമായി കരുതപ്പെടുന്ന കേവലം നിസ്സാരമായ ഒരു കാര്യത്തെ അവമതിക്കുകയെന്നത്, ആ കക്ഷിയുടെയോ മതത്തിന്റെയോ തന്നെ കർശനമായ ഒരു നിയമത്തെ ലംഘിക്കുന്നതിനെക്കാൾ വലിയ അപരാധമായിട്ടായിരിക്കും കരുതപ്പെടുക. ഇതാണിതിന് കാരണം. അത് കൊണ്ടുതന്നെയാണ്. അല്ലാഹുവിന്റെ ചിഹ്നങ്ങളെ ഒരുവൻ ബഹുമാനിക്കുന്നത് കണ്ടാൽ, അത് അല്ലാഹുവിനോട് അയാൾക്കുള്ള ഹൃദയംഗമായ ഭക്തിയുടെ ലക്ഷണമായി അല്ലാഹു പ്രസ്താവിച്ചതും.

ഈ തത്വം, ഇക്കാലത്തെ മുസ്‌ലിംസഹോദരൻമാർ പ്രത്യേകം മനസ്സിരുത്തേണ്ടിയിരിക്കുന്നു. 'ഏകസംസ്കാരാ' ദിവാദങ്ങളിൽ അറിഞ്ഞും അറിയാതെയും- വാക്ക് കൊണ്ടല്ലെങ്കിൽ പ്രവൃത്തികൊണ്ടെങ്കിലും- മനുഷ്യൻ ലയിച്ചുപോയിക്കൊണ്ടിരിക്കുന്ന ഒരു കാലമാണിത്. ദുരുദ്ദേശ്യത്തോടുകൂടിയല്ലെങ്കിലും, അനിസ്‌ലാമിക ചിഹ്നങ്ങൾ സ്വീകരിച്ചുവരികയും, ഇസ്‌ലാമിക ചിഹ്നങ്ങളെ അവ ചെറുതോ വലുതോ ആകട്ടെ- അവഗ

ണിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നത് മുസ്‌ലിമിനെ ക്രമേണ അമുസ്‌ലിമാക്കിത്തീർക്കുവാനുള്ള പൈശാചിക പ്രേരണയാണെന്ന് ഓർക്കേണ്ടിയിരിക്കുന്നു. നമ്മുടെ യുവാക്കൾ- പാമരൻമാർ മാത്രമല്ല ചില പണ്ഡിതരും- ഇന്നത്തെ ആധുനിക പരിഷ്കാരലഹരി പിടിപെട്ടും, അനിസ്‌ലാമിക സംസ്കാരത്തിന്റെ ബാഹ്യമായ മോടിയിൽ ആകൃഷ്ടരായുംകൊണ്ട് ഇസ്‌ലാമിക ശിക്ഷണ വലയത്തിന് പുറത്ത് പോയിക്കൊണ്ടിരിക്കുന്ന കാഴ്ച മതഭക്തിയുള്ള ഏതൊരു മുസ്‌ലിം ഹൃദയത്തെയും വ്യസനിപ്പിക്കാതിരിക്കയില്ല. വേഷഭൂഷാദികളിൽ നിന്നാരംഭിക്കുന്ന ഈ അനുകരണ വാഞ്ഛ ക്രമേണ ആചാരാനുഷ്ഠാനങ്ങളിലും മറ്റെല്ലാ രംഗങ്ങളിലും സ്വാധീനം ചെലുത്തുകയും ഒടുക്കം നാമത്തിലും പ്രസംഗവേദികളിലും മാത്രം മുസ്‌ലിമായിത്തീരുകയുമാണ് ഇതിന്റെ അനന്തരഫലം. (**معاذ الله**) മനഃശാസ്ത്രം പഠിപ്പിച്ചുതരുന്ന ഈ പരമാർത്ഥത്തെയാണ് നബി ﷺ യുടെ ഒരു ഹദീഥ് നമ്മെ പഠിപ്പിക്കുന്നത്. **من تشبه بقوم فهو منهم** **- احمدوابو داودو صححه ابن حبان** (ആരെങ്കിലും ഒരു ജനതയോട് സാദൃശ്യം സ്വീകരിച്ചാൽ അവൻ അവരിൽ ഉൾപ്പെട്ടവനാകുന്നു).

'അല്ലാഹുവിന്റെ ചിഹ്നങ്ങൾ' എന്ന് ഇവിടെ പറയുമ്പോൾ അതുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നത് പ്രധാനമായും, ഹജ്ജ്കാര്യ സംബന്ധമായ ബലിമൃഗങ്ങളാകുന്നു. എങ്കിലും, അതിനെപ്പറ്റിമാത്രം പറഞ്ഞുമതിയാക്കാതെ, ഒരു പൊതുതത്വമെന്ന നിലക്കാണ് ഇക്കാര്യം ഇവിടെ അല്ലാഹു പ്രസ്താവിച്ചതും, ഓർമപ്പെടുത്തിയതും,.ഈ വസ്തുത പ്രത്യേകം ശ്രദ്ധാർഹമാണ്. മറ്റൊരു സംഗതി: ഓരോ സമുദായത്തിനും ചില ആചാരങ്ങളും സംസ്കാരങ്ങളും ഉണ്ടായിരിക്കുക സ്വാഭാവികമാണ്, അതുപോലെ ഇസ്‌ലാമിനും ചിലതെല്ലാം ഉണ്ടെന്നല്ലാതെ ഇസ്‌ലാമിക ചിഹ്നങ്ങൾക്കെന്താണ് ഇത്ര വിശേഷത? എന്നൊരു സംശയം വല്ലവർക്കും തോന്നുവാൻ അവകാശമുണ്ട്. 'അല്ലാഹുവിന്റെ ചിഹ്നങ്ങൾ' (**شَعَائِرِ اللَّهِ**) എന്നും, 'അല്ലാഹുവിന്റെ അലംഘ്യവസ്തുക്കൾ' (**حرمات الله**) എന്നുമുള്ള പ്രയോഗംതന്നെ അതിനുള്ള മറുപടിയാകുന്നു. അതായത്: അല്ലാഹു നിശ്ചയിച്ചതും, അവൻ ഇഷ്ടപ്പെടുന്നതുമായ ചിഹ്നങ്ങളേതോ അതാണ് ഇസ്‌ലാമിന്റെ ചിഹ്നങ്ങൾ; മറ്റുള്ളതെല്ലാം സൃഷ്ടികളുടെ നിശ്ചയങ്ങളും ഇഷ്ടങ്ങളുമാണ് എന്ന് സാരം. ബലിമൃഗങ്ങളാകുന്ന ചിഹ്നങ്ങളെക്കുറിച്ച് അല്ലാഹു പറയുന്നു:-

لَكُمْ فِيهَا مَنَـٰفِعُ إِلَىٰٓ أَجَلٍ مُّسَمًّى ثُمَّ مَحِلُّهَآ إِلَى ٱلْبَيْتِ ٱلْعَتِيقِ ﴿٣٣﴾

**﴾33﴿ (ബലിമൃഗങ്ങളാകുന്ന) അവയിൽ, ഒരു നിശ്ചിത അവധിവരേക്ക് നിങ്ങൾക്ക് പ്രയോജനങ്ങളുണ്ട്; പിന്നീട്, അവയുടെ (ബലികർമത്തിന്) അനുവദിക്കപ്പെട്ട സ്ഥലം (ആ) 'പുരാതനാലയത്തി'ന്നടുത്താകുന്നു.**

---

﴾33﴿ لَكُمْ നിങ്ങൾക്കുണ്ട് فِيهَا അവയിൽ مَنَافِعُ പ്രയോജനങ്ങൾ إِلَىٰٓ أَجَلٍ ഒരു അവധിവരെ مُسَمًّى നിശ്ചയിക്കപ്പെട്ട, നിർണയിക്കപ്പെട്ട ثُمَّ പിന്നെ, പിന്നീട് مَحِلُّهَا അവയുടെ അനുവദിക്കപ്പെട്ട സ്ഥലം, അനുവദിക്കപ്പെട്ട സമയം إِلَى الْبَيْتِ ആ ആലയത്തിനടുത്താണ്, ആലയത്തിലേക്ക് (എത്തുക) ആകുന്നു الْعَتِيقِ പുരാതനമായ, വിമുക്തമായ

---

ബലിക്കായി നിശ്ചയിക്കപ്പെട്ട മൃഗങ്ങളെ ബലിയറുക്കുന്നതിനുമുമ്പ് അവയെ വാഹനമായി ഉപയോഗിക്കാം, അവയുടെ പാൽ മുതലായവയും ഉപയോഗിക്കാം. ബലികർമം

നടത്തുവാനുള്ള സമയം വന്നാൽ, അവയെ കഅ്ബ:യുടെ അടുത്ത്- ഹറമിൽ- വെച്ച് അറുത്ത് ബലി നടത്തേണ്ടതാണ്.

## വിഭാഗം - 5

وَلِكُلِّ أُمَّةٍ جَعَلْنَا مَنسَكًا لِّيَذْكُرُوا۟ ٱسْمَ ٱللَّهِ عَلَىٰ مَا رَزَقَهُم مِّنۢ بَهِيمَةِ ٱلْأَنْعَٰمِ ۗ فَإِلَٰهُكُمْ إِلَٰهٌ وَٰحِدٌ فَلَهُۥٓ أَسْلِمُوا۟ ۗ وَبَشِّرِ ٱلْمُخْبِتِينَ ﴿٣٤﴾

**《34》 എല്ലാ സമുദായത്തിനും തന്നെ- അവർക്ക് അല്ലാഹു നൽകിയിട്ടുള്ള കന്നുകാലിമൃഗങ്ങളുടെ മേൽ അവന്റെ നാമം കീർത്തനം ചെയ്യുവാനായി- നാം [അല്ലാഹു] ഓരോ കർമാനുഷ്ഠാനമുറ ഏർപ്പെടുത്തിയിരിക്കുന്നു.**

**എന്നാൽ, നിങ്ങളുടെ ഇലാഹ് [ആരാധ്യൻ] ഏകഇലാഹ് മാത്രമാകുന്നു; ആകയാൽ, അവന് (മാത്രം) നിങ്ങൾ കീഴ്പെടുക. ['ഇസ്‌ലാം' അനുഷ്ഠിക്കുക.] (നബിയേ) വിനീതൻമാർക്ക് നീ സന്തോഷവാർത്ത അറിയിക്കുകയും ചെയ്യുക.**

---

《34》 وَلِكُلِّ أُمَّةٍ എല്ലാ സമുദായത്തിനും جَعَلْنَا നാം ഏർപ്പെടുത്തിയിരിക്കുന്നു مَنسَكًا ഒരു കർമാനുഷ്ഠാനമുറ لِيَذْكُرُوا അവർ കീർത്തനം ചെയ്യാൻ, പറയുവാൻ اسْمَ اللَّهِ അല്ലാഹുവിന്റെ നാമത്തെ عَلَىٰ مَا رَزَقَهُم അവൻ അവർക്ക് നൽകിയതിന്റെമേൽ مِّن بَهِيمَةِ الْأَنْعَامِ കന്നുകാലി മൃഗങ്ങളിൽനിന്ന് فَإِلَٰهُكُمْ എന്നാൽ നിങ്ങളുടെ ഇലാഹ്, ആരാധ്യൻ إِلَٰهٌ وَاحِدٌ ഏക ഇലാഹാണ് فَلَهُ ആകയാൽ അവന് أَسْلِمُوا നിങ്ങൾ കീഴ്പെടുവിൻ, ഇസ്‌ലാമിനെ അനുഷ്ഠിക്കുവാൻ وَبَشِّرِ നീ സന്തോഷവാർത്തയും അറിയിക്കുക الْمُخْبِتِينَ വിനീതൻമാർക്ക്, താഴ്മ കാട്ടുന്നവർക്ക്

---

مَنسَكًا (കർമാനുഷ്ഠാനമുറ) എന്നതുകൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെടുന്നത് ബലി കർമങ്ങളാകുന്നു. മൃഗങ്ങളെ ബലി ചെയ്യുക എന്ന കർമം മുസ്‌ലിം സമുദായത്തിന്- അഥവാ നബി തിരുമേനി ﷺ യുടെ 'ഉമ്മത്തി' ന്- മാത്രം നിശ്ചയിക്കപ്പെട്ട ഒന്നല്ല. മുമ്പുള്ള ദൈവിക മതസമുദായങ്ങളിലും ബലിസമ്പ്രദായങ്ങളുണ്ടായിരുന്നു. ആചരണരീതിയിൽ വ്യത്യാസമുണ്ടായിരിക്കുമെങ്കിലും അവയുടെയെല്ലാം ഉദ്ദേശ്യം ഒന്നുതന്നെ. അല്ലാഹുവിന് മുമ്പിൽ താഴ്മയും ഭക്തിയും പ്രദർശിപ്പിക്കുക, അവന്റെ പ്രീതിക്കുവേണ്ടി ത്യാഗം ചെയ്യുക, അവന്റെ നാമം കീർത്തനം ചെയ്യുക മുതലായവയാണത്. എല്ലാവരുടെയും ഇലാഹ് ഏക ഇലാഹായത് കൊണ്ട് ഇത്തരം കർമങ്ങൾ അവനെ ഉദ്ദേശിച്ചുമാത്രമേ ആരും ചെയ്യാവൂ; അവന് മാത്രമേ കീഴ്വണങ്ങാവൂ; വിനീത ഹൃദയൻമാരായ ആളുകൾക്കാണ് ഇങ്ങനെയുള്ള കർമാനുഷ്ഠാനങ്ങൾ ഫലപ്രദമാകുക; അവർക്കത് വമ്പിച്ച പ്രതിഫലം ലഭിക്കുവാൻ കാരണമാകുകയും ചെയ്യും. എന്നെല്ലാം അല്ലാഹു ഉണർത്തു

ന്നു. വിനീതൻമാർ ആരാണെന്ന് അടുത്ത വചനത്തിൽ കാണാം:-

ٱلَّذِينَ إِذَا ذُكِرَ ٱللَّهُ وَجِلَتْ قُلُوبُهُمْ وَٱلصَّـٰبِرِينَ عَلَىٰ مَآ أَصَابَهُمْ وَٱلْمُقِيمِى ٱلصَّلَوٰةِ وَمِمَّا رَزَقْنَـٰهُمْ يُنفِقُونَ ﴿٣٥﴾

**﴾35﴿ (അതായത്) യാതൊരുകൂട്ടർ: അല്ലാഹുവിനെക്കുറിച്ച് പ്രസ്താവിക്കപ്പെട്ടാൽ, തങ്ങളുടെ ഹൃദയങ്ങൾ വിറകൊള്ളുന്നതാണ്;- തങ്ങൾക്ക് ബാധിക്കുന്നതിൽ [ആപത്തുകളിൽ] സഹനശാലികളും, നമസ്കാരം നിലനിറുത്തുന്നവരും! നാം അവർക്ക് നൽകിയിട്ടുള്ളതിൽ നിന്ന് (സൽകാര്യങ്ങളിൽ) ചിലവഴിക്കുകയും ചെയ്യും, (ഇങ്ങനെയുള്ളവരാണത്).**

وَٱلْبُدْنَ جَعَلْنَـٰهَا لَكُم مِّن شَعَـٰٓئِرِ ٱللَّهِ لَكُمْ فِيهَا خَيْرٌ ۖ

**﴾36﴿ ബലിയൊട്ടകങ്ങളാകട്ടെ, നാം അവയെ നിങ്ങൾക്ക് 'അല്ലാഹുവിന്റെ (മത) ചിഹ്നങ്ങളിൽ പെട്ടതാക്കിയിരിക്കുകയാണ്; നിങ്ങൾക്ക് അവയിൽ ഗുണമുണ്ട്.**

فَٱذْكُرُوا۟ ٱسْمَ ٱللَّهِ عَلَيْهَا صَوَآفَّ ۖ

**അതിനാൽ, വരിവരിയായ നിലയിൽ (നിറുത്തിക്കൊണ്ട്) അവയുടെ മേൽ അല്ലാഹുവിന്റെ നാമം നിങ്ങൾ കീർത്തനം ചെയ്യുവിൻ!**

فَإِذَا وَجَبَتْ جُنُوبُهَا فَكُلُوا۟ مِنْهَا وَأَطْعِمُوا۟ ٱلْقَانِعَ وَٱلْمُعْتَرَّ ۚ كَذَٰلِكَ سَخَّرْنَـٰهَا لَكُمْ لَعَلَّكُمْ تَشْكُرُونَ ﴿٣٦﴾

**അങ്ങനെ, (അറുത്തശേഷം) അവയുടെ പാർശ്വങ്ങൾ നിലംപതിച്ചാൽ [ജീവൻ പോയി വീണാൽ] അവയിൽ നിന്ന് നിങ്ങൾ ഭക്ഷിക്കുകയും, (ചോദിച്ചുവാങ്ങാൻ വരാതെ) സംതൃപ്തിയടഞ്ഞുനിൽക്കുന്നവന്നും, ആഗ്രഹിച്ചുവരുന്നവന്നും ഭക്ഷിക്കുവാൻ കൊടുക്കുകയും ചെയ്യുവിൻ. അപ്രകാരം, അവയെ നിങ്ങൾക്ക് നാം കീഴ്പെടുത്തിത്തന്നിരിക്കുകയാണ്- നിങ്ങൾ നന്ദികാണിക്കുവാൻ വേണ്ടി.**

---

﴾35﴿ الَّذِينَ യാതൊരു കൂട്ടരാണ് إِذَا ذُكِرَ اللهُ അല്ലാഹുവിനെക്കുറിച്ച് പ്രസ്താവിക്കപ്പെട്ടാൽ, പറയപ്പെട്ടാൽ وَجِلَتْ വിറകൊള്ളും (ഭയപ്പെടും) قُلُوبُهُمْ അവരുടെ ഹൃദയങ്ങൾ وَالصَّابِرِينَ സഹനശാലികളും, ക്ഷമാലുക്കളും عَلَى مَا أَصَابَهُمْ തങ്ങൾക്ക് ബാധിച്ചതിൽ وَالْمُقِيمِي നിലനിറുത്തുന്നവരും الصَّلَاةِ നമസ്കാരം وَمِمَّا رَزَقْنَاهُمْ നാം അവർക്ക്

നൽകിയതിൽ നിന്ന് يُنفِقُونَ അവർ ചിലവഴിക്കുകയും ചെയ്യും ﴾36﴿ وَالْبُدْنَ ഒട്ടകങ്ങളെ (ബലിയൊട്ടകങ്ങളെ) جَعَلْنَاهَا അവയെ നാം ആക്കിയിരിക്കുന്നു لَكُمْ നിങ്ങൾക്ക് مِن شَعَائِرِ اللَّهِ അല്ലാഹുവിന്റെ ചിഹനങ്ങളിൽപെട്ടത് لَكُمْ നിങ്ങൾക്കുണ്ട് فِيهَا അതിൽ خَيْرٌ ഗുണം, നന്മ فَاذْكُرُوا അതിനാൽ നിങ്ങൾ കീർത്തനം ചെയ്യുവിൻ اسْمَ اللَّهِ അല്ലാഹുവിന്റെ നാമത്തെ عَلَيْهَا അവയുടെമേൽ صَوَافَّ വരികളായി, വരിവരിയായി فَإِذَا وَجَبَتْ അങ്ങനെ നിലംപതിച്ചാൽ, വീണാൽ جُنُوبُهَا അവയുടെ പാർശ്വങ്ങൾ, ഭാഗങ്ങൾ فَكُلُوا അപ്പോൾ നിങ്ങൾ ഭക്ഷിച്ചുകൊള്ളുക مِنْهَا അതിൽനിന്ന് وَأَطْعِمُوا ഭക്ഷിക്കുവാൻ കൊടുക്കയും ചെയ്യുവിൻ الْقَانِعَ സംതൃപ്തി അടഞ്ഞവന് (ചോദിക്കാതെ ഉള്ളതുകൊണ്ട് തൃപ്തിയടഞ്ഞവന്) وَالْمُعْتَرَّ ആഗ്രഹിച്ചുവരുന്നവനും, ചോദിച്ചുവരുന്നവനും كَذَٰلِكَ അപ്രകാരം سخرنها അതിനെ നാം കീഴ്പെടുത്തിയിരിക്കുന്നു لَكُمْ നിങ്ങൾക്ക് لَعَلَّكُمْ നിങ്ങൾ ആയേക്കാം , നിങ്ങൾ ആകുവാൻ വേണ്ടി تَشْكُرُونَ നിങ്ങൾ കൃതജ്ഞത കാണിക്കും

---

الْبُدْنَ എന്ന വാക്ക് ബലികർമം ചെയ്യപ്പെടുന്ന ഒട്ടകങ്ങൾക്ക് പ്രത്യേകമായും, മാടുകൾക്കും ഒട്ടകങ്ങൾക്കും പൊതുവായും ഉപയോഗിക്കപ്പെടും. ഒട്ടകങ്ങളെ അറുക്കുന്നത് അവയെ നിറുത്തിക്കൊണ്ടാകുന്നു. ജീവൻപോകുമ്പോൾ അവ ഒരു വശത്തേക്ക് മറിഞ്ഞുവീഴുന്നു. അതുകൊണ്ടാണ് 'അവയുടെ പാർശ്വങ്ങൾ വീണാൽ' എന്ന് പറഞ്ഞത്. ഉള്ളതിലും, കിട്ടിയതിലും തൃപ്തിയടഞ്ഞുകൊണ്ട് മറ്റുള്ളവരുടെ മുമ്പിൽ ആവശ്യം പ്രകടിപ്പിക്കാത്തവനാണ് قانع (സംതൃപ്തി അടഞ്ഞവൻ). ദാനധർമങ്ങൾ ലഭിക്കുവാൻവേണ്ടി മുന്നോട്ട് വരുന്നവനാണ് مُعْتَرَّ (ആഗ്രഹിച്ചുവരുന്നവൻ). ഈ രണ്ട് തരക്കാർക്കും ബലിമൃഗങ്ങളുടെ മാംസം ദാനം ചെയ്യണമെന്ന് സാരം.

കേവലം വലിപ്പവും ശക്തിയുമുള്ള മൃഗമാണ് ഒട്ടകം. എങ്കിലും, വളരെ സഹനവും സൗമ്യശീലവുമുള്ള ഒരു ജീവിയുമാണത്. അറുക്കുവാൻ കൊണ്ട് വന്നു നിറുത്തുമ്പോൾ പോലും യാതൊരു മിരട്ടും കാണിക്കാതെ, അത് അനുസരിച്ചു നിൽക്കുന്നു. ഉഷ്ണമേറിയ മരുഭൂമിയിൽ കൂടിയുള്ള യാത്രകളിൽ ഒട്ടകത്തിന്റെ സേവനം വളരെ വമ്പിച്ചതാണ്. വളരെ നാളുകളോളം ഭക്ഷണവും, വെള്ളവും ഉപേക്ഷിച്ചുകൊണ്ടും, വലിയഭാരം ചുമന്നുകൊണ്ടും യജമാനന്റെ ആജ്ഞയനുസരിച്ച് അത് സുദീർഘം സഞ്ചരിച്ചുകൊണ്ടിരിക്കും. ഇങ്ങനെയെല്ലാം അതിനെ മനുഷ്യന്റെ നിയന്ത്രണത്തിന് വിധേയമാക്കിക്കൊടുത്തത് അല്ലാഹുവിന്റെ മഹത്തായ ഒരു അനുഗ്രഹമത്രെ.

ബലികർമ സമ്പ്രദായം മുൻസമുദായങ്ങളിലും നിശ്ചയിക്കപ്പെട്ടിട്ടുള്ളതാണെന്ന് ഉണർത്തുകയും, പ്രത്യേക പരിഗണനയോടെ അതിനെപ്പറ്റി പ്രോത്സാഹനം നൽകുകയും ചെയ്തശേഷം അതിലടങ്ങിയ യുക്തിതത്വങ്ങളെ അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

لَن يَنَالَ ٱللَّهَ لُحُومُهَا وَلَا دِمَآؤُهَا وَلَٰكِن يَنَالُهُ ٱلتَّقْوَىٰ مِنكُمْ ج

**﴾37﴿ അവയുടെ മാംസങ്ങളാകട്ടെ, രക്തങ്ങളാകട്ടെ അല്ലാഹുവിങ്കൽ എത്തുന്നില്ലതന്നെ; പക്ഷേ, നിങ്ങളിൽനിന്നുള്ള ഭക്തി അവങ്കൽ എത്തുന്നതാണ്.**

كَذَٰلِكَ سَخَّرَهَا لَكُمْ لِتُكَبِّرُوا۟ ٱللَّهَ عَلَىٰ مَا هَدَىٰكُمْ ۗ وَبَشِّرِ ٱلْمُحْسِنِينَ ﴿٣٧﴾

**നിങ്ങൾക്ക് മാർഗദർശനം ചെയ്തു തന്നതിന് നിങ്ങൾ അല്ലാഹുവിന് 'തക്ബീർ [മഹത്വപ്രകീർത്തനം] നടത്തുവാൻവേണ്ടി അപ്രകാരം അവയെ അവൻ നിങ്ങൾക്ക് കീഴ്പെടുത്തിത്തന്നിരിക്കുന്നു. (നബിയേ) സുകൃതവാൻമാർക്ക് സന്തോഷ വാർത്ത അറിയിക്കുകയും ചെയ്യുക.**

﴾37﴿ لَنْ يَنَالَ എത്തുന്നതല്ലതന്നെ اللَّهَ അല്ലാഹുവിങ്കൽ لُحُومُهَا അവയുടെ മാംസം وَلَا دِمَاؤُهَا അവയുടെ രക്തവും (എത്തുക) ഇല്ല وَلَـٰكِنْ പക്ഷേ, എങ്കിലും يَنَالُهُ അവങ്കൽ എത്തുന്നു التَّقْوَىٰ ഭക്തി, ഭയഭക്തി مِنكُمْ നിങ്ങളിൽനിന്ന് كَذَٰلِكَ അപ്രകാരം سَخَّرَهَا അവയെ അവൻ കീഴ്പെടുത്തിയിരിക്കുന്നു لَكُمْ നിങ്ങൾക്ക് لِتُكَبِّرُوا നിങ്ങൾ തക്ബീർ (മഹത്വ പ്രകീർത്തനം) നടത്തുവാൻവേണ്ടി, തക്ബീർ മുഴക്കുവാനായി اللَّهَ അല്ലാഹുവിന് عَلَىٰ مَا هَدَاكُمْ അവൻ നിങ്ങൾക്ക് മാർഗദർശനം ചെയ്തതിന് وَبَشِّرِ സന്തോഷവാർത്തയും അറിയിക്കുക الْمُحْسِنِينَ സുകൃതവാൻമാർക്ക്, പുണ്യകർമം ചെയ്യുന്നവർക്ക്

ബലിമൃഗങ്ങളുടെ മാംസം വല്ലവർക്കും കൊടുത്തത് കൊണ്ടോ, വിഗ്രഹങ്ങളുടെയും ദേവൻമാരുടെയും ആരാധകൻമാർ അവയുടെ പ്രസാദത്തിന് വേണ്ടി ചെയ്യാറുള്ളത് പ്രകാരം കുറെ രക്തം ഒഴുക്കിയത് കൊണ്ടോ, മക്കാ മുശ്രിക്കുകൾ കഅ്ബഃയിൽ ചെയ്തിരുന്നത്പോലെ ബലിമൃഗങ്ങളുടെ രക്തം എവിടെയെങ്കിലും വാരിപ്പുരട്ടുന്നത് കൊണ്ടോ ഒന്നുംതന്നെ അല്ലാഹുവിന്റെ പ്രീതി ലഭിക്കുകയില്ല. മാംസമോ രക്തമോ അല്ല അല്ലാഹു സ്വീകരിക്കുന്നത്. അതവന് ആവശ്യവുമില്ല. എന്നാൽ ബലികർമം മുഖേന മനുഷ്യൻ അവന്റെ ത്യാഗമനഃസ്ഥിതിയും അല്ലാഹുവോടുള്ള ഭക്തിയും പ്രകടമാക്കുന്നതാണ് അല്ലാഹുവിന്റെ പ്രീതിക്ക് കാരണമാകുന്നത്. അത് പ്രകടമാക്കുകയാണ് ബലികർമം കൊണ്ടുദ്ദേശ്യം. അല്ലാഹുവിന്റെ പ്രീതി മാത്രം ഉന്നംവെച്ച് നിഷ്കളങ്കമായി ചെയ്യുന്ന ബലികർമങ്ങളടക്കമുള്ള സൽക്കർമങ്ങൾ മാത്രമേ അവങ്കൽ സ്വീകാര്യമാകുകയുള്ളൂ എന്ന് സാരം.

ഇബ്റാഹീം നബി (അ) സ്വപുത്രനായ ഇസ്മാഈൽ നബി (അ)യെ ബലിയർപ്പിക്കാൻ തയ്യാറായ സംഭവത്തെത്തുടർന്നാണ് പിന്നീട് ബലികർമസമ്പ്രദായം നടപ്പാക്കപ്പെട്ടത്. അല്ലാഹുവിന്റെ കൽപനക്കും പ്രീതിക്കും വേണ്ടി മനുഷ്യൻ തനിക്ക് ഏറ്റവും വിലപ്പെട്ടതിനെപ്പോലും ത്യാഗം ചെയ്യാൻ തയ്യാറാണെന്ന് അത് മുഖേന അവർ പ്രകടമാക്കുന്നു. ആ നിലക്ക് ബലി ചെയ്യപ്പെടുന്ന മൃഗം കേവലം ഒരു നാമമാത്ര മൃഗമായിരിക്കാതെ- കഴിയുന്നത്ര വിലപിടിച്ചതും, ആകൃതിയിലും പ്രകൃതിയിലുമെല്ലാം തന്നെ ആകർഷകവും, കോട്ടവും കുറവുമില്ലാത്തതും- ആയിരിക്കുന്നതാവശ്യമാണ് എന്ന് അധികം ചിന്തിക്കാതെത്തന്നെ ആർക്കും മനസ്സിലാക്കുവാൻ സാധിക്കും. അത് പോലെത്തന്നെ, ബലിനടത്തൽ കേവലം ആരാധനാകർമങ്ങളിൽ (**العبادات**)ഒന്നാകക്കൊണ്ട്

ആ കർമം നടത്തേണ്ടുന്ന രൂപവും അതിന്റെ മര്യാദകളും അല്ലാഹുവും റസൂലും നിർദ്ദേശിച്ചമാതിരിതന്നെ ആയിരിക്കേണ്ടതുമാണ്. ഇതൊന്നും ആലോചിക്കേണ്ടതില്ലെന്നോ, ബലിമൃഗങ്ങളുടെ മാംസമോ രക്തമോ തോലോ ഒന്നും ഒരു പ്രശ്നമാക്കേണ്ടതില്ലെന്നോ, ഈ വക സംഗതികളെക്കുറിച്ച് പരിഗണിക്കൽ വെറും ആചാരങ്ങളും ചടങ്ങുകളും മാത്രമാണെന്നോ ഈ ആയത്തിൽ നിന്ന് തെറ്റിദ്ധരിക്കാവതല്ല. ചിലർ ഇതിൽനിന്ന് അങ്ങനെ സമർത്ഥിച്ചു കാണുന്നത് പ്രമാണപ്പെട്ട പല ഹദീഥുകളുടെയും ശരിയായ താല്പര്യങ്ങൾക്ക് വിരുദ്ധമത്രെ. ഉദാഹരണമായി: 'വ്യക്തമായ നിലയിൽ കണ്ണിന്റെ കാഴ്ച നഷ്ടപ്പെട്ടിട്ടുള്ളവ, വ്യക്തമായ രോഗം പിടിപെട്ടിട്ടുള്ളവ, വ്യക്തമാംവണ്ണം കോട്ടം കാണാവുന്ന മുടന്ത്, പ്രായാധിക്യത്താൽ മേദസ്സ് നഷ്ടപ്പെട്ടവ എന്നീ നാലും ബലികർമത്തിന് (**اضحية**) കൊള്ളുകയില്ല' എന്ന് നബിﷺ പ്രസംഗിച്ചതായി ബറാഉ് (റ) ഉദ്ധരിക്കുന്നു. (**رواه اصحاب السنن باسانيد صحيحة**) 'കണ്ണ്, ചെവി എന്നിവയെപ്പറ്റി (വല്ല കേടുപാടുകളും ഉണ്ടോ എന്ന്) പ്രത്യേകം ഗണിക്കുവാനും, മുടന്തുള്ളതിനെയും, ചെവിയുടെ മുൻവശമോ പിൻവശമോ കീറിപ്പൊളിഞ്ഞുകിടക്കുന്നതിനെയും, ഇരുചെവികളും കീറിപ്പിളർന്നതിനെയും, മുൻപല്ലുകൾ കൊഴിഞ്ഞുപോയിട്ടുള്ളതിനെയും ബലികർമത്തിന് ഉപയോഗിക്കാതിരിക്കാനും നബിﷺ ഞങ്ങളോട് കൽപിച്ചിട്ടുണ്ടെന്ന് അലി (റ)യും പ്രസ്താവിച്ചിരിക്കുന്നു. (**رواه احمد والاربعة**) സ്ഥലദൈർഘ്യം ഓർത്ത് കൂടുതൽ ഉദ്ധരിക്കുന്നില്ല. നബിﷺയിൽ നിന്ന് ഒന്നുരണ്ട് ഹദീഥുകൾ ഉദ്ധരിച്ചുകൊണ്ട് നാം മേലുദ്ധരിച്ച പ്രകാരമാണ് ഈ ആയത്തിന്റെ സാരം എന്ന് സൂചിപ്പിച്ചശേഷം മഹാനായ ഇബ്നുകഥീർ (റ) തന്റെ തഫ്സീറിൽ ഏതാണ്ട് ഇങ്ങനെ പറയുന്നത് കാണാം; 'അപ്പോൾ ഇപ്പറഞ്ഞതിന്റെ (ബലിമൃഗങ്ങളുടെ മാംസങ്ങളും രക്തവും അല്ലാഹുവിങ്കൽ എത്തുന്നില്ല, നിങ്ങളുടെ ഭക്തിയാണ് അവങ്കൽ എത്തുന്നത് എന്ന് പറഞ്ഞതിന്റെ) താല്പര്യം, കർമങ്ങളിൽ നിഷ്കളങ്കത പാലിച്ചവന് അല്ലാഹുവിങ്കൽ നിന്നുള്ള സ്വീകരണം ശരിക്ക് ലഭിക്കുന്നതാണെന്ന് കാണിക്കലാണ്. സത്യാന്വേഷികളായ പണ്ഡിതൻമാരുടെ അടുക്കൽ ഇപ്പറഞ്ഞതിന് ഇതല്ലാതെ വേറൊരു പ്രത്യക്ഷമായ അർത്ഥവുമില്ല.'

25-ാം വചനത്തിൽ, മുശ്രിക്കുകൾ ചെയ്തിരുന്ന ഒരു ധിക്കാരത്തെപ്പറ്റി- കഅ്ബഃയിൽ മുസ്‌ലിംകൾക്ക് പ്രവേശനം അനുവദിക്കാതിരുന്നതിനെപ്പറ്റി- പറഞ്ഞുവല്ലോ. അവരുടെ അനേകം അക്രമങ്ങളിൽ ഒന്നായിരുന്നു അത്. തുടർന്നുകൊണ്ട് കഅ്ബഃയുടെ സ്ഥാപനവും, സ്ഥാപനോദ്ദേശ്യവും, തങ്ങളുടെ വന്ദ്യപിതാവായ ഇബ്റാഹീം നബി (അ)ക്ക് അതുമായുള്ള ബന്ധവും വിവരിച്ചു. ആ പുണ്യാലയത്തിൽവെച്ച് നടത്തപ്പെടേണ്ടുന്ന പല കർമങ്ങളെക്കുറിച്ചും- സംസാരിച്ചു. ബലികർമത്തിന്റെ സാക്ഷാൽ ഉദ്ദേശ്യവും വ്യക്തമാക്കി. ഇങ്ങനെയുള്ള പരിപാവനകർമങ്ങൾ ചെയ്യാനായി, മക്കക്കാരെന്നോ അല്ലാത്തവരെന്നോ വ്യത്യാസമില്ലാതെ, അല്ലാഹുവിൽ വിശ്വസിക്കുന്ന ഏവർക്കും വേണ്ടി പുരാതനകാലം മുതൽക്കേ സ്ഥാപിക്കപ്പെട്ടിട്ടുള്ള ആ വിശുദ്ധ മന്ദിരത്തിങ്കൽനിന്ന് അതേ നാട്ടുകാരായ സത്യവിശ്വാസികളെ മാത്രം തടഞ്ഞുകളയുകയും, അവിടെ ശിർക്കിന്റെ കർമങ്ങൾ മാത്രം നടത്തപ്പെടുകയും ചെയ്യുമ്പോൾ, അത് എത്രമാത്രം ധിക്കാരമാണ്?! 25-ാം വചനത്തിൽ അന്തർഭവിച്ചുകണ്ട ആ കനത്ത താക്കീതിന്റെ പ്രത്യാഘാതം അടുത്ത ആയത്തുകളിൽ പ്രത്യക്ഷപ്പെടുന്നു:-

۞ إِنَّ ٱللَّهَ يُدَٰفِعُ عَنِ ٱلَّذِينَ ءَامَنُوٓا۟ ۗ إِنَّ ٱللَّهَ لَا يُحِبُّ كُلَّ خَوَّانٍ كَفُورٍ ﴿٣٨﴾

**《38》 നിശ്ചയമായും, അല്ലാഹു, വിശ്വസിച്ചവരില്‍ നിന്ന് (അന്യാക്രമത്തെ) തടുക്കുന്നതാണ്; നിശ്ചയമായും അല്ലാഹു, നന്ദികെട്ട എല്ലാ വഞ്ചകരെയും ഇഷ്ടപ്പെടുന്നതല്ല;**

## വിഭാഗം - 6

أُذِنَ لِلَّذِينَ يُقَٰتَلُونَ بِأَنَّهُمْ ظُلِمُوا۟ ۚ

**《39》 (ഇങ്ങോട്ട്) സമരം ചെയ്യപ്പെടുന്ന കൂട്ടര്‍ക്ക്- അവര്‍ അക്രമിക്കപ്പെട്ടിരിക്കുന്നതുകൊണ്ട്- (അങ്ങോട്ടും യുദ്ധം ചെയ്തുകൊള്ളുവാന്‍) അനുവാദം നല്‍കപ്പെട്ടിരിക്കുന്നു.**

وَإِنَّ ٱللَّهَ عَلَىٰ نَصْرِهِمْ لَقَدِيرٌ ﴿٣٩﴾

**നിശ്ചയമായും, അല്ലാഹു അവരെ സഹായിക്കുന്നതിന് കഴിവുള്ളവനുമത്രെ.**

---

《38》 إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يُدَافِعُ തടുക്കുന്നു عَنِ الَّذِينَ آمَنُوا വിശ്വസിച്ച കൂട്ടര്‍ക്ക് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يُحِبُّ അവന്‍ ഇഷ്ടപ്പെടുന്നതല്ല, സ്നേഹിക്കുന്നതല്ല كُلَّ خَوَّانٍ എല്ലാ വഞ്ചകനെയും, ചതിയനെയും كَفُورٍ നന്ദികെട്ട, നന്ദികെട്ടവനായ 《39》 أُذِنَ അനുവാദം നല്‍കപ്പെട്ടിരിക്കുന്നു لِلَّذِينَ യാതൊരു കൂട്ടര്‍ക്ക് يُقَاتَلُونَ അവര്‍ സമരം ചെയ്യപ്പെടുന്നു, അവരോട് യുദ്ധം ചെയ്യപ്പെടുന്നു بِأَنَّهُمْ ظُلِمُوا അവര്‍ അക്രമിക്കപ്പെട്ടിരിക്കുന്നുവെന്നതുകൊണ്ട് وَإِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَلَى نَصْرِهِمْ അവരെ സഹായിക്കുവാന്‍ لَقَدِيرٌ കഴിവുള്ളവനും തന്നെയാണ്

---

മുസ്‌ലിംകള്‍ക്ക് യുദ്ധത്തിന് അനുമതി നല്‍കുന്നതില്‍ ആദ്യമായി അവതരിച്ച ആയത്താണിത്. യുദ്ധം ചെയ്യാന്‍ 'കല്‍പിക്ക'പ്പെട്ടിരിക്കുന്നുവെന്ന് പറയാതെ 'അനുവാദം നല്‍കപ്പെട്ടിരിക്കുന്നു'വെന്ന് പറഞ്ഞത് ശ്രദ്ധാര്‍ഹമാണ്. മര്‍ദ്ദനം അതിന്റെ പാരമ്യത്തിലെത്തിയപ്പോള്‍ മാത്രമാണ് യുദ്ധത്തിന് അനുവാദം ലഭിക്കുന്നതെന്നും മുസ്‌ലിംകള്‍ക്ക് ശത്രുപക്ഷത്തെ നേരിടാന്‍ വല്ല കഴിവും ഉണ്ടായിരുന്നെങ്കില്‍ ഈ അനുവാദം ലഭിക്കുന്നതിനുമുമ്പ് അവര്‍ക്കങ്ങോട്ട് യുദ്ധം നടത്തുവാന്‍ പാടില്ലായിരുന്നുവെന്നും ഇതില്‍നിന്ന് അനുമാനിക്കാം. മദീനാ ഹിജ്‌റഃക്ക് മാര്‍ഗം തെളിയിച്ചതും, മദീനക്കാരായ ഏതാനും മുസ്‌ലിംകളും നബിﷺയും തമ്മില്‍ അല്‍അക്വബഃയില്‍വെച്ച് നടന്നതുമായ സ്വകാര്യ ഉടമ്പടി (بيعة العقبة) കഴിഞ്ഞശേഷം- തങ്ങള്‍ക്ക് താല്‍ക്കാലികമായ ഒരു നേരിയ കഴിവെങ്കിലും കൈവന്നിട്ടുണ്ടെന്ന് കരുതിയായിരിക്കാം. ചില സ്വഹാബികള്‍ നബിﷺയോട് ഇങ്ങനെ ചോദിക്കയുണ്ടായി: الا نميل على أهل الوادى فنقتلهم മിനാതാഴ്‌വരയില്‍ അന്ന് ഹജ്ജ്കര്‍മത്തിനായി സമ്മേളിച്ചിരുന്ന ശത്രുക്കളുടെ നേരെതിരിഞ്ഞു നമുക്കവരെ

കൊന്നുകളഞ്ഞുകൂടേ എന്ന് സാരം. ഇതിന് തിരുമേനി നൽകിയ മറുപടി إني لم أومر بهذا (എനിക്ക് ഇതിന് കൽപന കിട്ടിയിട്ടില്ല) എന്നായിരുന്നു.

യുദ്ധത്തിന് അനുവാദം നൽകുവാനുള്ള കാരണവും ന്യായവും അല്ലാഹു ഇവിടെ വ്യക്തമാക്കിയിരിക്കുന്നു. അവർ അക്രമിക്കപ്പെടുകയും, മർദ്ദിക്കപ്പെടുകയും ചെയ്യുന്ന താണ് അതിന് കാരണം. നബിﷺ തൗഹീദ് പ്രബോധനം ചെയ്യാൻ തുടങ്ങിയത് മുതൽ തിരുമേനിയും സത്യവിശ്വാസം സ്വീകരിച്ച സ്വഹാബികളും ശത്രുക്കളിൽനിന്ന് അനുഭവിക്കേണ്ടിവന്ന മൃഗീയമായ മർദ്ദനങ്ങളുടെയും, യാതനകളുടെയും നീണ്ട പട്ടിക ചരിത്രപ്രസിദ്ധമാണല്ലോ. ഒടുക്കം സ്വന്തം നാടും വീടും ഉപേക്ഷിച്ചു മദീനയിൽ അഭയംപ്രാപിക്കയും ചെയ്യേണ്ടിവന്നു. ഇതിനെപ്പറ്റി അടുത്ത വചനത്തിൽ അല്ലാഹു പ്രസ്താവിക്കുന്നത് കാണാം. മാത്രമല്ല, മർദ്ദിതരായ ജനങ്ങൾക്ക് സ്വരക്ഷക്ക് വേണ്ടി യുദ്ധംചെയ്തുകൊള്ളുവാൻ അനുമതി നൽകപ്പെടാതെയും, അല്ലാഹുവിന്റെ പ്രത്യേക സഹായം അവർക്ക് ലഭിക്കാതെയുമിരിക്കുന്നപക്ഷം ഉണ്ടാകുന്ന ഭവിഷ്യത്തുകളും അതോടൊപ്പം അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു.

ٱلَّذِينَ أُخْرِجُوا۟ مِن دِيَـٰرِهِم بِغَيْرِ حَقٍّ إِلَّآ أَن يَقُولُوا۟ رَبُّنَا ٱللَّهُ ۗ وَلَوْلَا دَفْعُ ٱللَّهِ ٱلنَّاسَ بَعْضَهُم بِبَعْضٍ لَّهُدِّمَتْ صَوَٰمِعُ وَبِيَعٌ وَصَلَوَٰتٌ وَمَسَـٰجِدُ يُذْكَرُ فِيهَا ٱسْمُ ٱللَّهِ كَثِيرًا ۗ

وَلَيَنصُرَنَّ ٱللَّهُ مَن يَنصُرُهُۥٓ ۗ إِنَّ ٱللَّهَ لَقَوِىٌّ عَزِيزٌ ﴿٤٠﴾

**﴿40﴾ 'ഞങ്ങളുടെ റബ്ബ് അല്ലാഹുവാണ്' എന്ന് പറയുന്നുവെന്നുള്ളതല്ലാതെ (വേറെ) യാതൊരു ന്യായവും കൂടാതെ തങ്ങളുടെ ഭവനങ്ങളിൽനിന്ന് പുറത്താക്കപ്പെട്ടിട്ടുള്ളവരത്രെ, (അക്രമത്തിനുവിധേയരായവർ). മനുഷ്യരെ- അവരിൽചിലരെ (മറ്റു) ചിലരെക്കൊണ്ട്- അല്ലാഹു തടുക്കൽ ഇല്ലായിരുന്നുവെങ്കിൽ, അല്ലാഹുവിന്റെ നാമം ധാരാളമായി കീർത്തിക്കപ്പെടുന്ന പല സന്യാസിമഠങ്ങളും, ക്രിസ്തീയ ദേവാലയങ്ങളും, ജൂതദേവാലയങ്ങളും, (മുസ്‌ലിം) പള്ളികളും പൊളിച്ചു തകർക്കപ്പെടുമായിരുന്നു.**

**തന്നെ സഹായിക്കുന്നതാരോ അവനെ അല്ലാഹു നിശ്ചയമായും സഹായിക്കും, നിശ്ചയമായും, അല്ലാഹു ശക്തനും, പ്രതാപശാലിയുംതന്നെയാകുന്നു.**

﴿40﴾ الَّذِينَ أُخْرِجُوا പുറത്താക്കപ്പെട്ടിട്ടുള്ളവർ مِنْ دِيَارِهِمْ അവരുടെ ഭവന (വാസസ്ഥല)ങ്ങളിൽനിന്ന് بِغَيْرِ حَقٍّ ഒരു ന്യായവും കൂടാതെ إِلَّا أَنْ يَقُولُوا അവർ പറയുന്നതല്ലാതെ رَبُّنَا اللَّهُ ഞങ്ങളുടെ റബ്ബ് അല്ലാഹുവാണ് എന്ന് وَلَوْلَا ഇല്ലായിരുന്നുവെങ്കിൽ

دَفْعُ اللَّهِ അല്ലാഹു തടുക്കൽ النَّاسَ മനുഷ്യരെ بَعْضَهُمْ അവരിൽ ചിലരെ بِبَعْضٍ ചിലരെ ക്കൊണ്ട് لَهُدِّمَتْ പൊളിച്ചു തകർക്കപ്പെടുമായിരുന്നു صَوَامِعُ സന്യാസിമഠങ്ങൾ وَبِيَعٌ ക്രിസ്തീയ ദേവാലയങ്ങളും وَصَلَوَاتٌ ജൂതദേവാലയങ്ങളും وَمَسَاجِدُ (മുസ്‌ലിം) പള്ളി കളും يُذْكَرُ പറയപ്പെടുന്ന, കീർത്തനം ചെയ്യപ്പെടുന്ന فِيهَا അവയിൽവെച്ച് اسْمُ اللَّهِ അല്ലാ ഹുവിന്റെ നാമം كَثِيرًا ധാരാളം وَلَيَنْصُرَنَّ اللَّهُ നിശ്ചയമായും അല്ലാഹു സഹായിക്കും مَنْ يَنْصُرُهُ അവനെ സഹായിക്കുന്നവനെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَقَوِيٌّ ശക്തൻ തന്നെ عَزِيزٌ പ്രതാപശാലിയായ

---

മുസ്‌ലിംകൾക്ക് യുദ്ധംചെയ്തുകൊള്ളുവാൻ അനുവാദം നൽകിയതിന്റെ പശ്ചാത്തലവും, കാരണവും ചൂണ്ടിക്കാട്ടി. അനുവാദം നൽകാതിരുന്നാലുള്ള ദോഷവും വ്യക്തമാക്കി. അല്ലാഹുവിനെ സഹായിക്കുന്നവരെ– അതെ, അവന്റെ മതത്തെ സഹായിക്കുന്നവരെ– നിശ്ചയമായും അവൻ സഹായിക്കുമെന്ന് ഉറപ്പും പ്രോൽസാഹനവും നൽകുകയും ചെയ്തു. എന്നാൽ, ഈ അനുവാദം അവർ എങ്ങനെ ഉപയോഗപ്പെടുത്തും? അല്ലാഹുവിന്റെ സഹായവും അനുഗ്രഹവും അവർ എങ്ങനെ വിനിയോഗിക്കും? ഇതാണ് എനി ആലോചിക്കുവാനുള്ളത്. ഇതിനെക്കുറിച്ച് അടുത്ത വചനത്തിൽ പറയുന്നത് നോക്കുക:–

ٱلَّذِينَ إِن مَّكَّنَّٰهُمْ فِى ٱلْأَرْضِ أَقَامُوا۟ ٱلصَّلَوٰةَ وَءَاتَوُا۟ ٱلزَّكَوٰةَ وَأَمَرُوا۟ بِٱلْمَعْرُوفِ وَنَهَوْا۟ عَنِ ٱلْمُنكَرِ ۗ وَلِلَّهِ عَٰقِبَةُ ٱلْأُمُورِ ﴿٤١﴾

**﴾41﴿ (മാത്രമല്ല) ഭൂമിയിൽ അവർക്ക് നാം സ്വാധീനം നൽകിയാൽ അവർ നമസ്കാരം നിലനിറുത്തുകയും, സകാത്ത് കൊടുക്കുകയും, സദാചാരത്തിന് കൽപിക്കുകയും, ദുരാചാരത്തെപ്പറ്റി വിരോധിക്കുകയും ചെയ്യുന്നവരാണ് (അവർ). കാര്യങ്ങളുടെ(യെല്ലാം) പര്യവസാനം അല്ലാഹുവിനുള്ളതാകുന്നു.**

---

﴾41﴿ الَّذِينَ യാതൊരു കൂട്ടരാണ് إِنْ مَكَّنَّاهُمْ അവർക്ക് നാം സ്വാധീനം (സൗകര്യം) നൽകിയാൽ فِي الْأَرْضِ ഭൂമിയിൽ أَقَامُوا അവർ നിലനിർത്തും الصَّلَاةَ നമസ്കാരം وَآتَوُا അവർ കൊടുക്കയും ചെയ്യും الزَّكَاةَ സക്കാത്ത് وَأَمَرُوا അവർ കൽപിക്കയും ചെയ്യും بِالْمَعْرُوفِ സദാചാരംകൊണ്ട് (സൽകാര്യംകൊണ്ട്) وَنَهَوْا അവർ വിരോധിക്കയും ചെയ്യും عَنِ الْمُنْكَرِ ദുരാചാരത്തെപ്പറ്റി وَلِلَّهِ അല്ലാഹുവിനാകുന്നു عَاقِبَةُ الْأُمُورِ കാര്യങ്ങളുടെ പര്യവസാനം, കലാശം

---

ഈ ആയത്തിലെ ഉള്ളടക്കം പ്രത്യേകം ഗൗനിക്കേണ്ടതുണ്ട്. ഭൂമിയിൽ സ്വാധീനം ലഭിച്ചാൽ ധാർമികമായും, വ്യക്തിപരമായും, സാമുദായികമായും, സാമൂഹ്യമായുമുള്ള മനുഷ്യകടമകളെല്ലാം അവർ നിറവേറ്റുമെന്നത്രെ ഇതിന്റെ സാരം. ധാർമികവും, വ്യക്തിപരവുമായ കടമകളിൽ പ്രധാനമായതാണ് നമസ്കാരം. സാമുദായികവും സാമൂഹ്യവുമായ കടമകളിൽ പ്രധാനമായതാണ് സകാത്ത്. ഇങ്ങനെയുള്ള ബാധ്യതകൾ സ്വയം

അനുഷ്ഠിക്കുക മാത്രമല്ല, മറ്റുള്ളവരിൽ സദാചാരബോധമുണ്ടാക്കാൻ വേണ്ടത് ചെയ്കയുംകൂടി ചെയ്തെങ്കിലേ മുസ്‌ലിംകളുടെ കടമ പൂർണമായും നിർവഹിക്കപ്പെടുകയുള്ളൂ. മുസ്ലിംകൾ, അവരുടെ സ്വാധീനശക്തി ഉപയോഗപ്പെടുത്തുന്നത് ഈ ആവശ്യാർത്ഥമാണെങ്കിൽ, അവരുടെ ആ കടമ പാലിക്കപ്പെടുന്ന ഭൂമിയുടെ മുകളിൽ ജീവിതം എത്ര മാത്രം പരിശുദ്ധവും അഭികാമ്യവുമായിരിക്കും? പരലോകജീവിതമാകട്ടെ, കൂടുതൽ വിജയകരമായിരിക്കുമെന്ന് പറയേണ്ടതുമില്ല.

وَإِن يُكَذِّبُوكَ فَقَدْ كَذَّبَتْ قَبْلَهُمْ قَوْمُ نُوحٍ وَعَادٌ وَثَمُودُ ﴿٤٢﴾

**《42》 (നബിയേ) ഇവർ [മുശ്‌രിക്കുകൾ] നിന്നെ കളവാക്കുന്നുവെങ്കിൽ, തീർച്ചയായും ഇവരുടെ മുമ്പ് (ഇത് പോലെ) നൂഹിന്റെ ജനതയും, 'ആദും', 'ഥമൂദും' (റസൂലുകളെ) കളവാക്കിയിട്ടുണ്ട്;**

وَقَوْمُ إِبْرَٰهِيمَ وَقَوْمُ لُوطٍ ﴿٤٣﴾

**《43》 ഇബ്റാഹീമിന്റെ ജനതയും, ലൂത്ത്വിന്റെ ജനതയും (കളവാക്കിയിട്ടുണ്ട്);**

وَأَصْحَـٰبُ مَدْيَنَ ۖ وَكُذِّبَ مُوسَىٰ فَأَمْلَيْتُ لِلْكَـٰفِرِينَ ثُمَّ أَخَذْتُهُمْ ۖ فَكَيْفَ كَانَ نَكِيرِ ﴿٤٤﴾

**《44》 മദ്‌യൻ നിവാസികളും (കളവാക്കി); മൂസായും കളവാക്കപ്പെട്ടു.**

**എന്നാൽ അവിശ്വാസികൾക്ക് ഞാൻ സാവകാശം നൽകി. പിന്നീട്, ഞാൻ അവരെ (വമ്പിച്ച ശിക്ഷവഴി) പിടിക്കുകയും ചെയ്തു. അപ്പോൾ, എന്റെ പ്രതിഷേധം എങ്ങനെയാണ്?! (അത് കുറിക്കുകൊണ്ടില്ലേ!?)**

فَكَأَيِّن مِّن قَرْيَةٍ أَهْلَكْنَـٰهَا وَهِىَ ظَالِمَةٌ فَهِىَ خَاوِيَةٌ عَلَىٰ عُرُوشِهَا وَبِئْرٍ مُّعَطَّلَةٍ وَقَصْرٍ مَّشِيدٍ ﴿٤٥﴾

**《45》 അങ്ങനെ, അക്രമം പ്രവർത്തിച്ചുകൊണ്ടിരിക്കവെ എത്ര നാടുകളെ [ജനതയെ]യാണ് നാം നശിപ്പിച്ചത്! എന്നിട്ട്, മേൽപുരകളോടെ അവ വീണടിഞ്ഞുകിടക്കുകയാണ്! ഉപയോഗശൂന്യമായ കിണറുകളും, കെട്ടിഉയർത്തപ്പെട്ട മാളികകളും (എത്രയാണ് നാശമടഞ്ഞു കിടക്കുന്നത്)!**

---

《42》 وَإِن يُكَذِّبُوكَ ഇവർ നിന്നെ കളവാക്കുന്നുവെങ്കിൽ فَقَدْ كَذَّبَتْ തീർച്ചയായും കളവാക്കിയിട്ടുണ്ട് قَبْلَهُمْ ഇവരുടെ മുമ്പ് قَوْمُ نُوحٍ നൂഹിന്റെ ജനത وَعَادٌ ആദും وَثَمُودُ ഥമൂദും 《43》 وَقَوْمُ إِبْرَاهِيمَ ഇബ്റാഹീമിന്റെ ജനതയും وَقَوْمُ لُوطٍ ലൂത്ത്വിന്റെ ജന

وَكُذِّبَ مُوسَى തയും ﴾44﴿ وَأَصْحَابُ مَدْيَنَ മദ്‌യൻകാരും, മദ്‌യൻ നിവാസികളും മൂസായും കളവാക്കപ്പെട്ടു فَأَمْلَيْتُ എന്നാൽ ഞാൻ സാവകാശം നൽകി (അയച്ചുവിട്ടു) لِلْكَافِرِينَ കൊടുത്തു അവിശ്വാസികൾക്ക് ثُمَّ أَخَذْتُهُمْ പിന്നീട് അവരെ ഞാൻ പിടിച്ചു فَكَيْفَ كَانَ അപ്പോൾ എങ്ങനെയായി نَكِيرِ എന്റെ പ്രതിഷേധം, വെറുപ്പ് ﴾45﴿ فَكَأَيِّن അങ്ങനെ (എന്നാൽ) എത്രയാണ് مِن قَرْيَةٍ നാടുകൾ, നാട് أَهْلَكْنَاهَا നാം അത് നശി പ്പിച്ചിരിക്കുന്നു وَهِيَ അതായിരിക്കെ ظَالِمَةٌ അക്രമം ചെയ്യുന്നവ فَهِيَ എന്നിട്ട് അവ خَاوِيَةٌ വീണടിഞ്ഞു കിടക്കുന്നവയാണ് عَلَىٰ عُرُوشِهَا അവയുടെ മേൽപുരകളോടെ وَبِئْرٍ കിണറും (എത്രയാണ്) مُّعَطَّلَةٍ ഉപയോഗശൂന്യമായ (ഉപേക്ഷിച്ചു കിടപ്പുള്ള) وَقَصْرٍ മാളികയും (എത്രയാണ്) مَّشِيدٍ കെട്ടിപ്പൊക്കപ്പെട്ട

നബിമാരെ വ്യാജമാക്കി ധിക്കരിക്കലും, അക്രമത്തിനൊരുങ്ങലും അവിശ്വാസിക ളുടെ മുമ്പേയുള്ള പതിവാണ്. എന്നാൽ, ആദ്യം അല്ലാഹു അവർക്ക് കുറേ അയവ് കൊടുക്കുന്നു. പിന്നീട് ശക്തിയായ ശിക്ഷമൂലം അവരെ നശിപ്പിക്കുകയും ചെയ്യുന്നു. അങ്ങനെയുള്ള വമ്പിച്ച സംഭവങ്ങളുടെ എത്രയോ ദൃഷ്ടാന്തങ്ങളും, അവശിഷ്ടങ്ങളും ഇവർക്ക് കണ്ടറിയത്തക്കവണ്ണം ഇപ്പോഴും അവശേഷിക്കുന്നുണ്ട്. ഇപ്രകാരം നബിﷺയെ സാന്ത്വനപ്പെടുത്തുകയാണ്. സ്വാലിഹ് നബി (അ)യുടെ ജനതയാണ് 'ഥമൂദ്, ഹൂദ് നബി (അ)യുടെ ജനതയാണ് 'ആദ്'. ഇവരെപ്പറ്റി ഇതിനുമുമ്പ് പല സൂറ:ക ളിലും പ്രസ്താവിച്ചിട്ടുണ്ട്. സൂറ: - ശുഅറാഇൽവെച്ച് കൂടുതൽ വിവരം നമുക്ക് കാണാം. إنْ شَاءَ الله

أَفَلَمْ يَسِيرُوا۟ فِى ٱلْأَرْضِ فَتَكُونَ لَهُمْ قُلُوبٌ يَعْقِلُونَ بِهَآ أَوْ ءَاذَانٌ يَسْمَعُونَ بِهَا ۖ فَإِنَّهَا لَا تَعْمَى ٱلْأَبْصَـٰرُ وَلَـٰكِن تَعْمَى ٱلْقُلُوبُ ٱلَّتِى فِى ٱلصُّدُورِ ﴿٤٦﴾

**﴾46﴿ ഇവർ ഭൂമിയിൽ (രാജ്യങ്ങ ളിൽ) കൂടി സഞ്ചരിക്കുന്നില്ലേ? എന്നാലവർക്ക് (ചിന്തിച്ചു) മനസ്സിലാ ക്കുവാനുള്ള ഹൃദയങ്ങളോ, കേട്ടറി യുവാനുള്ള കാതുകളോ ഉണ്ടാ കേണ്ടിയിരുന്നു!**

**എന്നാൽ (വാസ്തവത്തിൽ ഈ ബാഹ്യമായ) കണ്ണുകൾക്ക് അന്ധത ബാധിക്കുന്നില്ല; എങ്കിലും, നെഞ്ചു കൾക്കകത്തുള്ള ഹൃദയങ്ങൾക്കത്രെ അന്ധത ബാധിക്കുന്നത്.**

﴾46﴿ أَفَلَمْ يَسِيرُوا എന്നാൽ ഇവർ സഞ്ചരിക്കുന്നില്ലേ فِي الْأَرْضِ ഭൂമിയിൽകൂടി فَتَكُونَ എന്നാൽ ഉണ്ടാകേണ്ടിയിരുന്നു, ഉണ്ടാകുമായിരുന്നു لَهُمْ ഇവർക്ക് قُلُوبٌ ഹൃദയങ്ങൾ يَعْقِلُونَ മനസ്സിലാക്കുന്ന, മനസ്സിലാക്കാവുന്ന بِهَا അവകൊണ്ട് أَوْ آذَانٌ അല്ലെങ്കിൽ കാതു കൾ يَسْمَعُونَ കേൾക്കുന്ന, കേൾക്കാവുന്ന بِهَا അത് കൊണ്ട് فَإِنَّهَا എന്നാൽ നിശ്ചയ

മായും കാര്യം لاتَعۡمَى അന്ധത ബാധിക്കുന്നതല്ല, അന്ധമാവുകയില്ല الأَبۡصَارُ കണ്ണുകൾക്ക്, കണ്ണുകൾ وَلَـٰكِن പക്ഷേ, എങ്കിലും تَعۡمَى അന്ധത ബാധിക്കും, അന്ധമാകും الْقُلُوبُ ഹൃദയങ്ങൾക്ക്, ഹൃദയങ്ങൾ الَّتِي فِي الصُّدُورِ നെഞ്ചുകളിലുള്ള

---

മേൽപറഞ്ഞ സമുദായങ്ങളുടെ വാസസ്ഥലങ്ങളായിരുന്ന പ്രദേശങ്ങളിൽകൂടി ഇവർ പലപ്പോഴും സഞ്ചരിച്ചു വരുന്നുണ്ട്. എന്നിട്ട്, അവരുടെ സ്ഥിതിഗതികൾ ഏറെക്കുറെ മനസ്സിലാക്കുവാനും, അതുവഴി പാഠം പഠിക്കുവാനും ഇവർക്ക് കഴിയാത്തതെന്താണ്? ഇവരുടെ അന്ധതയല്ലാതെ മറ്റൊന്നുമല്ല! പുറംകണ്ണുകളുടെ അന്ധതയല്ല- അകംകണ്ണുകളാകുന്ന ഹൃദയങ്ങളുടെ അന്ധതയാണ്. ശാരീരിക രോഗങ്ങൾ നിമിത്തം ഹൃദയത്തിന്റെ കാഴ്ചയും നഷ്ടപ്പെടുന്നു. പിന്നെ, ബാഹ്യമായ കാഴ്ചയും കേൾവിയും ഉള്ളതുകൊണ്ടുമാത്രം കാര്യം ഗ്രഹിക്കുവാൻ സാധ്യമാകാതെ വരികയും ചെയ്യുന്നു.

وَيَسۡتَعۡجِلُونَكَ بِٱلۡعَذَابِ وَلَن يُخۡلِفَ ٱللَّهُ وَعۡدَهُۥۚ وَإِنَّ يَوۡمًا عِندَ رَبِّكَ كَأَلۡفِ سَنَةٖ مِّمَّا تَعُدُّونَ ﴿٤٧﴾

**﴾47﴿ (നബിയേ) നിന്നോട് അവർ ശിക്ഷക്ക് ധൃതി കൂട്ടിക്കൊണ്ടിരിക്കുന്നു; അല്ലാഹു അവന്റെ നിശ്ചയം ലംഘിക്കുകയില്ലതന്നെ.**

**നിശ്ചയമായും, നിന്റെ റബ്ബിന്റെ അടുക്കൽ ഒരു ദിവസം (എന്നത്), നിങ്ങൾ എണ്ണിവരുന്ന തരത്തിലുള്ള ആയിരം കൊല്ലം പോലെയാകുന്നു. (ഇതവർ അറിഞ്ഞിരിക്കട്ടെ.)**

وَكَأَيِّن مِّن قَرۡيَةٍ أَمۡلَيۡتُ لَهَا وَهِيَ ظَالِمَةٞ ثُمَّ أَخَذۡتُهَا وَإِلَيَّ ٱلۡمَصِيرُ ﴿٤٨﴾

**﴾48﴿ എത്രയോ നാടുകൾ, അവ അക്രമം ചെയ്തുകൊണ്ടിരിക്കവെ ഞാൻ അതിന് സാവകാശം നൽകി. പിന്നീട് അതിനെ ഞാൻ പിടി(ച്ചുശിക്ഷി)ക്കുകയും ചെയ്തിട്ടുണ്ട്! എന്റെ അടുക്കലേക്ക് തന്നെയാണ് (എല്ലാവരുടെയും) മടക്കവും.**

---

﴾47﴿ وَيَسۡتَعۡجِلُونَكَ അവർ നിന്നോട് ധൃതികൂട്ടുന്നു بِالْعَذَابِ ശിക്ഷക്ക്, ശിക്ഷയെപ്പറ്റി وَلَنۡ يُخۡلِفَ ലംഘിക്കുന്നതേയല്ല, വ്യത്യാസം ചെയ്യുന്നതേയല്ല اللهُ അല്ലാഹു وَعۡدَهُ അവന്റെ നിശ്ചയം, കരാർ وَإِنَّ يَوۡمًا നിശ്ചയമായും ഒരു ദിവസം عِندَرَبِّكَ നിന്റെ റബ്ബിന്റെ അടുക്കൽ كَأَلۡفِ سَنَةٍ ആയിരം കൊല്ലംപോലെയാണ് مِمَّا تَعُدُّونَ നിങ്ങൾ എണ്ണിവരുന്ന തരത്തിൽ ഉള്ള ﴾48﴿ وَكَأَيِّنۡ എത്രയാണ്, എത്രയോ مِنۡ قَرۡيَةٍ നാടുകൾ, നാടുകളായിട്ട് أَمۡلَيۡتُ ഞാൻ സാവകാശം നൽകി, അയച്ചുകൊടുത്തു لَهَا അതിന്, അതിനെ وَهِيَ അതായിരിക്കെ ظَالِمَةٌ അക്രമം ചെയ്യുന്നത് ثُمَّ أَخَذۡتُهَا പിന്നെ ഞാനതിനെ പിടിച്ചു (ശിക്ഷിച്ചു) وَإِلَيَّ എന്റെ അടുക്കലേക്ക് തന്നെയാണ് الْمَصِيرُ മടക്കം, തിരിച്ചുവരവ്

മുൻസമുദായങ്ങളിൽ പലർക്കും സംഭവിച്ചതുപോലെ ഞങ്ങൾക്കും നാശം സംഭവിക്കുമെങ്കിൽ എന്താണത് ഉണ്ടാകാത്തത്? ഉണ്ടെങ്കിൽ അതൊന്ന് കാണട്ടെ! എന്ന് ധൃതികൂട്ടിക്കൊണ്ടിരിക്കുന്ന അവിശ്വാസികളോടുള്ള മറുപടിയാണിത്. ഈ ലോകവ്യവസ്ഥയിൽ അല്ലാഹു അംഗീകരിച്ചിട്ടുള്ള ഒരു ചട്ടം- വളരെ ശ്രദ്ധേയമായ ഒരു വസ്തുത- അല്ലാഹു വെളിപ്പെടുത്തുന്നു. അതായത്: അല്പകാലജീവിയായ മനുഷ്യൻ നശ്വരമായ ഈ ഭൂമിയിൽ കണക്കാക്കിവരുന്ന നാഴികയും, സമയവുമല്ല അല്ലാഹുവിന്റെ അടുക്കലുള്ള കണക്ക്, അഖിലാണ്ഡത്തിനാകമാനം സ്വീകരിക്കപ്പെട്ടിട്ടുള്ള ഒരു കണക്കും ഘടികാരവും അവന്റെ പക്കൽ വേറെയുണ്ട്. നിങ്ങളുടെ കണക്കിലുള്ള ആയിരം കൊല്ലവും, ഒരു ദിവസവും തമ്മിലുള്ള താരതമ്യമാണ് ആ രണ്ട് കണക്കുകൾക്കിടയിലുള്ളത്. ഈ നിയമമനുസരിച്ചാണ് മുമ്പ് ശിക്ഷക്ക് വിധേയരായ ധിക്കാര സമുദായങ്ങൾക്കും കുറേ കാലതാമസം അനുവദിക്കപ്പെട്ടത്. ആകയാൽ ഇക്കൂട്ടർ, അവർ കണക്കാക്കുന്ന നാഴികയും, വിനാഴികയും നോക്കി ധൃതികൂട്ടേണ്ടതില്ല. അവർ പ്രതീക്ഷിച്ചുകൊള്ളട്ടെ- സമയമാകുമ്പോൾ- അത് സംഭവിക്കുകതന്നെ ചെയ്യും! അല്ലാഹു നിശ്ചയിച്ചുകഴിഞ്ഞ യാതൊരു കാര്യത്തിനും മാറ്റം വരികയില്ല, വരുത്തുകയുമില്ല.

## വിഭാഗം - 7

قُلْ يَـٰٓأَيُّهَا ٱلنَّاسُ إِنَّمَآ أَنَا۠ لَكُمْ نَذِيرٌ مُّبِينٌ ﴿٤٩﴾

**﴾49﴿ (നബിയേ) പറയുക: 'ഹേ, മനുഷ്യരേ! നിശ്ചയമായും ഞാൻ നിങ്ങൾക്ക് വ്യക്തമായ ഒരു താക്കീതുകാരൻ മാത്രമാണ്.'**

فَٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ لَهُم مَّغْفِرَةٌ وَرِزْقٌ كَرِيمٌ ﴿٥٠﴾

**﴾50﴿ എന്നാൽ, വിശ്വസിക്കുകയും, സൽകർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർക്ക് പാപമോചനവും, മാന്യമായ ഉപജീവനവും ഉണ്ടായിരിക്കും.**

وَٱلَّذِينَ سَعَوْا۟ فِىٓ ءَايَـٰتِنَا مُعَـٰجِزِينَ أُو۟لَـٰٓئِكَ أَصْحَـٰبُ ٱلْجَحِيمِ ﴿٥١﴾

**﴾51﴿ (നമ്മെ) തോൽപിക്കാമെന്ന് നടിച്ചുകൊണ്ട് നമ്മുടെ ലക്ഷ്യങ്ങളിൽ (കുഴപ്പമുണ്ടാക്കുവാൻ) പരിശ്രമം നടത്തുന്നവരാകട്ടെ, അവർ നരകത്തിന്റെ ആൾക്കാരുമത്രെ.**

---

﴾49﴿ قُلْ നീ പറയുക يَاأَيُّهَا النَّاسُ ഹേ മനുഷ്യരേ إِنَّمَاأَنَا നിശ്ചയമായും ഞാൻ لَكُمْ നിങ്ങൾക്ക് نَذِيرٌ ഒരു താക്കീതുകാരൻ തന്നെ مُبِينٌ വ്യക്തമായ, സ്പഷ്ടമായ ﴾50﴿ فَالَّذِينَ എന്നാൽ യാതൊരുകൂട്ടർ آمَنُوا അവർ വിശ്വസിച്ചു وَعَمِلُوا അവർ പ്രവർത്തിക്കയും ചെയ്തു الصَّالِحَاتِ സൽക്കർമങ്ങൾ لَهُمْ അവർക്കുണ്ട് مَغْفِرَةٌ പാപമോചനം وَرِزْقٌ ഉപജീവനവും, ആഹാരവും كَرِيمٌ മാന്യമായ ﴾51﴿ وَالَّذِينَ യാതൊരു

കൂട്ടരാകട്ടെ سَعَوْا അവർ പരിശ്രമം നടത്തി (കുഴപ്പത്തിന്) فِي آيَاتِنَا നമ്മുടെ ലക്ഷ്യങ്ങളിൽ مُعَاجِزِينَ തോൽപിക്കാമെന്ന് നടിക്കുന്നവരായി, അസാദ്ധ്യപ്പെടുത്തുവാൻ നോക്കുന്നവരായി أُولَٰئِكَ അക്കൂട്ടർ أَصْحَابُ الْجَحِيمِ നരകത്തിന്റെ ആൾക്കാരാണ്.

---

ശിക്ഷയും, പ്രതിഫലവും ഒന്നുംതന്നെ എന്റെ കയ്യിലില്ല, അതെല്ലാം അല്ലാഹുവിന്റെ കയ്യിൽ മാത്രമാണ്; ഞാൻ അവന്റെ കൽപനപ്രകാരം നിങ്ങളെ താക്കീത് ചെയ്യാൻവേണ്ടി മാത്രം നിയോഗിക്കപ്പെട്ടവനത്രെ. ഈ താക്കീത് സ്വീകരിക്കുന്നപക്ഷം നിങ്ങൾക്ക് ലഭിക്കുന്ന നേട്ടവും, അല്ലാഹുവിനെ തോല്പിക്കാമെന്നുള്ള ഭാവത്തിൽ അവന്റെ ലക്ഷ്യങ്ങളെ ധിക്കരിക്കുന്നപക്ഷം അതിന് ലഭിക്കുന്ന ശിക്ഷയും– ഇതാ– ഇപ്പറഞ്ഞ പ്രകാരമാണ്. അതുകൊണ്ട് നിങ്ങൾ നിങ്ങളുടെ ഇഷ്ടംപോലെ ചെയ്തേക്കുക. എന്നിങ്ങനെ അവരോട് പറയുവാൻ അല്ലാഹു നബിﷺയെ ഉപദേശിക്കുകയാണ്. അടുത്ത ആയത്തിൽ ഇങ്ങനെ അറിയിക്കുകയും ചെയ്യുന്നു:-

وَمَآ أَرْسَلْنَا مِن قَبْلِكَ مِن رَّسُولٍ وَلَا نَبِيٍّ إِلَّآ إِذَا تَمَنَّىٰٓ أَلْقَى ٱلشَّيْطَٰنُ فِىٓ أُمْنِيَّتِهِۦ فَيَنسَخُ ٱللَّهُ مَا يُلْقِى ٱلشَّيْطَٰنُ ثُمَّ يُحْكِمُ ٱللَّهُ ءَايَٰتِهِۦ ۗ وَٱللَّهُ عَلِيمٌ حَكِيمٌ ﴿٥٢﴾

**﴾52﴿ നിനക്ക് മുമ്പ് ഒരു റസൂലിനെയാകട്ടെ, നബിയെയാകട്ടെ, നാം അയക്കുകയുണ്ടായിട്ടില്ല, അദ്ദേഹം (നമ്മുടെ ലക്ഷ്യങ്ങൾ) ഓതിക്കൊടുത്താൽ (ആ) ഓതിക്കൊടുക്കുന്നതിൽ പിശാച് (ദുർബോധനങ്ങൾ) ഇട്ടുകളയാതെ. എന്നാൽ പിശാച് (അതിൽ) ഇട്ടു കളയുന്നതിനെ അല്ലാഹു ദുർബ്ബലപ്പെടുത്തിക്കളയുന്നു; എന്നിട്ട്, തന്റെ (വചനങ്ങളാകുന്ന) ലക്ഷ്യങ്ങളെ അല്ലാഹു പ്രബലപ്പെടുത്തുകയും ചെയ്യുന്നു. അല്ലാഹു, സർവ്വജ്ഞനും യുക്തിജ്ഞാനിയുമാകുന്നു.**

لِّيَجْعَلَ مَا يُلْقِى ٱلشَّيْطَٰنُ فِتْنَةً لِّلَّذِينَ فِى قُلُوبِهِم مَّرَضٌ وَٱلْقَاسِيَةِ قُلُوبُهُمْ ۗ وَإِنَّ ٱلظَّٰلِمِينَ لَفِى شِقَاقٍ بَعِيدٍ ﴿٥٣﴾

**﴾53﴿ പിശാച് ഇട്ടു കളയുന്നതിനെ [ദുർബോധനങ്ങളെ] ഹൃദയങ്ങളിൽ രോഗമുള്ളവർക്കും, ഹൃദയങ്ങൾ കടുത്തുപോയിട്ടുള്ളവർക്കും ഒരു പരീക്ഷണമാക്കുവാനായിട്ടത്രെ (അത്). നിശ്ചയമായും, അക്രമകാരികൾ വിദൂരമായ [കഠിനമായ] കക്ഷിത്വത്തിലാണ്.**

وَلِيَعْلَمَ ٱلَّذِينَ أُوتُوا۟ ٱلْعِلْمَ أَنَّهُ

**﴾54﴿ അറിവ് നൽകപ്പെട്ടിട്ടുള്ളവർക്ക്, അത് നിന്റെ റബ്ബിന്റെ പക്കൽ നിന്നുള്ള യഥാർത്ഥം തന്നെയാ**

ٱلْحَقُّ مِن رَّبِّكَ فَيُؤْمِنُوا۟ بِهِۦ فَتُخْبِتَ لَهُۥ قُلُوبُهُمْ ۗ وَإِنَّ ٱللَّهَ لَهَادِ ٱلَّذِينَ ءَامَنُوٓا۟ إِلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿٥٤﴾

**ണെന്ന് അറിയുവാനും, അങ്ങനെ അവർ അതിൽ വിശ്വസിക്കുവാനും തൽഫലമായി അവരുടെ ഹൃദയങ്ങൾ അതിലേക്ക് വിനയപ്പെടുവാനും [ലയിക്കുവാനും] വേണ്ടിയുമാകുന്നു. നിശ്ചയമായും, അല്ലാഹു വിശ്വസിച്ചിട്ടുള്ളവരെ നേരായ പാതയിലേക്ക് നയിക്കുന്നവനാകുന്നു.**

---

﴿52﴾ وَمَاأَرْسَلْنَا നാം അയച്ചിട്ടില്ല مِن قَبْلِكَ നിനക്ക് മുമ്പ് مِن رَسُولٍ ഒരു റസൂലിനെ (ദൂതനെ)യും وَلَانَبِيٍّ നബിയെ (പ്രവാചകനെ)യും ഇല്ല إِلَّا ഒഴികെ, അല്ലാതെ إِذَا تَمَنَّىٰ അദ്ദേഹം ഓതിക്കൊടുത്താൽ أَلْقَى الشَّيْطَانُ പിശാച് ഇട്ടുകളയും (ഇങ്ങനെയായിട്ടല്ലാതെ) فِي أُمْنِيَّتِهِ അദ്ദേഹം ഓതിക്കൊടുത്തതിൽ فَيَنسَخُ اللَّهُ എന്നാൽ അല്ലാഹു ദുർബ്ബലപ്പെടുത്തും مَا يُلْقِي الشَّيْطَانُ പിശാച് ഇട്ടുകളയുന്നതിനെ ثُمَّ يُحْكِمُ പിന്നെ പ്രബലപ്പെടുത്തും, ശക്തിപ്പെടുത്തും اللَّهُ അല്ലാഹു آيَاتِهِ തന്റെ ആയത്തുകളെ, ലക്ഷ്യങ്ങളെ وَاللَّهُ عَلِيمٌ അല്ലാഹു സർവ്വജ്ഞനാണ് حَكِيمٌ യുക്തിജ്ഞാനിയാണ്, അഗാധജ്ഞനാണ് ﴿53﴾ لِيَجْعَلَ ആക്കുവാൻ വേണ്ടി مَا يُلْقِي الشَّيْطَانُ പിശാച് ഇട്ടുകളയുന്നത് فِتْنَةً ഒരു പരീക്ഷണം لِلَّذِينَ യാതൊരുകൂട്ടർക്ക് فِي قُلُوبِهِم അവരുടെ ഹൃദയങ്ങളിലുണ്ട് مَّرَضٌ (ഒരു തരം) രോഗം وَالْقَاسِيَةِ കടുത്തവർക്കും قُلُوبُهُمْ തങ്ങളുടെ ഹൃദയങ്ങൾ وَإِنَّ الظَّالِمِينَ നിശ്ചയമായും അക്രമകാരികൾ لَفِي شِقَاقٍ കക്ഷിത്വത്തിലാണ്, പിളർപ്പിലാണ് بَعِيدٍ വിദൂരമായ (കഠിനമായ) ﴿54﴾ وَلِيَعْلَمَ الَّذِينَ യാതൊരു കൂട്ടർ അറിയുവാനും أُوتُوا الْعِلْمَ അവർക്ക് അറിവ് നൽകപ്പെട്ടിരിക്കുന്നു (അങ്ങനെയുള്ളവർ) أَنَّهُ الْحَقُّ അത് യഥാർത്ഥം തന്നെയാണെന്ന് مِن رَّبِّكَ നിന്റെ റബ്ബിന്റെ പക്കൽനിന്നുള്ള فَيُؤْمِنُوا അങ്ങനെ അവർ വിശ്വസിക്കുവാനും بِهِ അതിൽ فَتُخْبِتَ അതിനാൽ വിനയപ്പെടുവാനും لَهُ അതിലേക്ക് قُلُوبُهُمْ അവരുടെ ഹൃദയങ്ങൾ وَإِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَهَادِ നയിക്കുന്നവനാണ്, മാർഗദർശനം ചെയ്യുന്നവനാണ് الَّذِينَ آمَنُوا വിശ്വസിച്ചിട്ടുള്ളവരെ إِلَىٰ صِرَاطٍ പാതയിലേക്ക് مُّسْتَقِيمٍ ചൊവ്വായ, നേരായ

---

നബിമാർ ജനങ്ങളിൽ സത്യപ്രബോധനം നടത്തുന്ന അവസരങ്ങളിലെല്ലാംതന്നെ, പിശാച് അവന്റെ വകയായി പല ദുർബോധനങ്ങളും അതിൽ കടത്തിക്കൂട്ടി ദുഷ്പ്രചാരം ചെയ്ത് പ്രതിബന്ധം ഉണ്ടാക്കിക്കൊണ്ടിരിക്കുക പതിവാണ്. നബിമാരുടെ ശത്രുക്കളായ ജനങ്ങൾ അത് ഏറ്റുപാടുകയും അത്വഴി ജനങ്ങളിൽ ആശയക്കുഴപ്പമുണ്ടാക്കി സത്യത്തിൽനിന്ന് പിൻതിരിപ്പിക്കുവാൻ പരിശ്രമിക്കുകയും ചെയ്യുന്നു. 'ജാലവിദ്യയാണ്, കവിതയാണ്, കെട്ടുകഥയാണ്, ഊഹാപോഹമാണ്, യുക്തിഹീനമാണ്, അശാസ്ത്രീയമാണ്' എന്നിങ്ങനെയുള്ള വിവിധ ആരോപണങ്ങൾ പുറപ്പെടുവിക്കും. പൊതുജനങ്ങളെ കബളിപ്പിക്കുന്ന പല ദുർന്യായങ്ങളും അവർ പറഞ്ഞുപരത്തും. ഈ പിശാ

ചുക്കളെ അല്ലാഹു പെട്ടെന്ന് പിടിച്ചുശിക്ഷിക്കാതെ വിടുന്നത് നബിമാരുടെ പ്രബോധനങ്ങൾ സത്യമല്ലാത്തത് കൊണ്ടല്ല. സത്യത്തെ അല്ലാഹു വിജയിപ്പിക്കുകതന്നെ ചെയ്യും. പക്ഷേ, അതിൽ ചില രഹസ്യങ്ങൾ അടങ്ങിയിട്ടുണ്ട്. സത്യം സ്വീകരിക്കുവാനും, അന്വേഷിച്ചറിയുവാനും തയ്യാറില്ലാത്ത ദുഷ്ടമനഃസ്ഥിതിയും, ധിക്കാര ബുദ്ധിയുമുള്ളവർക്ക് അതൊരു പരീക്ഷണമാകുന്നു. അതേസമയത്ത്, അറിവും, ബോധവുമുള്ള സത്യാന്വേഷികൾക്ക് അസത്യത്തിൽ നിന്ന് സത്യത്തെ ശരിക്കും തിരിച്ചറിഞ്ഞു ആസ്വദിക്കുവാനുള്ള ഒരവസരവുമാണത്. അല്ലാഹു അവരെ അതിന് സഹായിക്കുകയും ചെയ്യും. പിശാചുക്കളുടെ പ്രവർത്തനം എത്രകണ്ട് ബലപ്പെട്ടതാണോ അത്രകണ്ട്, സത്യത്തിന്റെ കക്ഷിയും സംശുദ്ധരായിത്തീരുകയും, ശക്തിപ്പെടുകയും ചെയ്യും. അങ്ങനെ, പിശാചിന്റെ കക്ഷിയുടെ തിൻമയും, നബിമാരുടെ കക്ഷികളുടെ നൻമയും വർദ്ധിക്കുന്നു. നബി തിരുമേനിﷺയുടെ ശത്രുക്കളായ 'മുശ്‌രിക്കു'കളെ സംബന്ധിച്ച് പറയുന്ന കൂട്ടത്തിൽ അല്ലാഹു ഇപ്രകാരം പറയുന്നു:-

وَ كَذَٰلِكَ جَعَلْنَا لِكُلِّ نَبِيٍّ عَدُوًّا شَيَاطِينَ الْإِنسِ..........وَلِيَقْتَرِفُوا مَا هُم مُّقْتَرِفُونَ (الأنعام)

സാരം: അത് പോലെ എല്ലാ നബിമാർക്കും തന്നെ, മനുഷ്യരിലും ജിന്നുകളിലുമുള്ള പിശാചുക്കളെ നാം ശത്രുക്കളായി ഏർപ്പെടുത്തിയിട്ടുണ്ട്. അവരിൽ ചിലർ മറ്റുചിലരോട് കൃത്രിമമായി പകിട്ട് വാക്കുകൾ ബോധനം ചെയ്യുന്നതാണ്. (അത് മുടക്കണമെന്ന്) അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവരത് ചെയ്കയില്ലായിരുന്നു. ആകയാൽ അവരെയും, അവർ കെട്ടിയുണ്ടാക്കുന്നതിനെയും (അതിന്റെ പാട്ടിന്) വിട്ടേക്കുക. പരലോകത്തിൽ വിശ്വസിക്കാത്തവരുടെ ഹൃദയങ്ങൾ അതിലേക്ക് ചെവി കൊടുക്കുവാനും, അവരത് തൃപ്തിപ്പെടുവാനും അവർ പ്രവർത്തിച്ചുണ്ടാക്കുന്നതൊക്കെ പ്രവർത്തിച്ചുണ്ടാക്കുവാനും വേണ്ടിയാണത്. (സൂ: അൻആം: 112, 113)

ഈ ആയത്തിൽനിന്നും, നാം മേൽ വിവരിച്ചതിൽനിന്നുമായി 52-54 ആയത്തുകളുടെ ഉദ്ദേശ്യം ശരിക്ക് വ്യക്തമായല്ലോ. അടിസ്ഥാനരഹിതവും, ഇസ്‌ലാമിന്റെ ശത്രുക്കളാൽ വിരചിതവുമായ ചില കഥകളുടെ വെളിച്ചത്തിൽ, നുബുവ്വത്തിന്റെ (പ്രവാചകത്വത്തിന്റെ) അടിത്തറക്ക്തന്നെ കളങ്കം വരുത്തുന്ന ചില വ്യാഖ്യാനങ്ങൾ ഇവിടെ ചിലർ കൽപ്പിക്കാറുണ്ട്. ദുരുദ്ദേശ്യപൂർവ്വമല്ലെങ്കിലും- ബുദ്ധിയുടെയും, ന്യായത്തിന്റെയും, മതപ്രമാണങ്ങളുടെയും അടിസ്ഥാനത്തിൽ ശരിക്ക് ചിന്തിക്കാതെ- ചില വ്യാഖ്യാതാക്കൾ തങ്ങളുടെ ഗ്രന്ഥങ്ങളിൽ അത് പകർത്തിയിട്ടുമുണ്ട്. അതനുസരിച്ച് ആയത്തുകൾക്ക് അവർ കൽപ്പിക്കുന്ന സാരം ഏതാണ്ടിങ്ങിനെയായിരിക്കും. 'ഏതൊരു നബിയും വേദഗ്രന്ഥം ഓതിക്കേൾപ്പിക്കുമ്പോൾ അദ്ദേഹത്തിന്റെ വായിൽകൂടി, അദ്ദേഹം അറിയാതെ, പിശാചും ചില വാക്യങ്ങൾ കൂട്ടിച്ചേർത്തു പുറത്തുവിടും. പിന്നീട് അത് ദുർബ്ബലപ്പെടുത്തപ്പെടുകയും ചെയ്യും...' ഇതിന് ഇവർ നിദാനമായി എടുക്കുന്ന ഒരു കഥയുടെ ചുരുക്കം ഇതാണ്:- നബി തിരുമേനിﷺ സൂറത്തുവന്നജ്മി (**والنجم**) ഓതിക്കേൾപ്പിക്കുമ്പോൾ അതിൽ 'ലാത്ത,' 'ഉസ്സാ' എന്നീ വിഗ്രഹങ്ങളെപ്പറ്റി **افرأيتم اللات والعزى الخ** എന്ന് പ്രസ്താവിച്ചശേഷം അവയെ പ്രശംസിച്ചുകൊണ്ട് ചില വാക്യങ്ങൾ, തിരുമേനി അറിയാതെ- പിശാചിന്റെ വകയായി- കൂട്ടിപ്പറഞ്ഞുപോയി; അത് കേട്ടപ്പോൾ അവിശ്വാസികൾ വളരെ സന്തോഷിച്ചു. ആരോ കെട്ടിച്ചമച്ചുണ്ടാക്കിയ ഈ കഥയും അതിനൊപ്പിച്ചുകൊണ്ടുള്ള വ്യാഖ്യാനങ്ങളും വിവിധ രേഖകളോടുകൂടി പല മഹാൻമാരും യുക്തിയുക്തം ഖണ്ഡിച്ചും, നിഷേധിച്ചും വന്നിട്ടുള്ളതാകകൊണ്ട്, അതിനെപ്പറ്റി നാം ഇവിടെ കൂടുതലായൊന്നും വിവരിക്കേണ്ടതില്ല. പിശാചിന്റെ ദുർമന്ത്രങ്ങൾ പിൻപറ്റുന്നവരെയും,

സത്യവിശ്വാസികളെയും സംബന്ധിച്ച് വീണ്ടും അല്ലാഹു പറയുന്നു:-

وَلَا يَزَالُ ٱلَّذِينَ كَفَرُواْ فِي مِرْيَةٍ مِّنْهُ حَتَّىٰ تَأْتِيَهُمُ ٱلسَّاعَةُ بَغْتَةً أَوْ يَأْتِيَهُمْ عَذَابُ يَوْمٍ عَقِيمٍ ﴿٥٥﴾

﴿55﴾ പെട്ടെന്നൊരിക്കൽ അന്ത്യസമയം [ലോകാവസാന സമയം] തങ്ങൾക്ക് വന്നെത്തുന്നത് വരെ, അവിശ്വസിച്ചവർ അതിനെക്കുറിച്ച് സംശയത്തിലായിക്കൊണ്ടേയിരിക്കുന്നതാണ്; അല്ലെങ്കിൽ, ഗുണംകെട്ട ഒരു ദിവസത്തിലെ ശിക്ഷ അവർക്ക് വന്നെത്തുവോളം (അവരങ്ങിനെയിരിക്കും).

ٱلْمُلْكُ يَوْمَئِذٍ لِّلَّهِ يَحْكُمُ بَيْنَهُمْ ۚ فَٱلَّذِينَ ءَامَنُواْ وَعَمِلُواْ ٱلصَّٰلِحَٰتِ فِي جَنَّٰتِ ٱلنَّعِيمِ ﴿٥٦﴾

﴿56﴾ അന്നത്തെ ദിവസം, ആധിപത്യം (മുഴുവനും) അല്ലാഹുവിനാകുന്നു. അവർക്കിടയിൽ അവൻ വിധി കൽപിക്കും. എന്നാൽ, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തിട്ടുള്ളവർ സൗഖ്യ ജീവിതത്തിന്റെ സ്വർഗങ്ങളിലായിരിക്കും.

وَٱلَّذِينَ كَفَرُواْ وَكَذَّبُواْ بِـَٔايَٰتِنَا فَأُوْلَٰٓئِكَ لَهُمْ عَذَابٌ مُّهِينٌ ﴿٥٧﴾

﴿57﴾ അവിശ്വസിക്കുകയും, നമ്മുടെ ലക്ഷ്യങ്ങളെ കളവാക്കുകയും ചെയ്തവരാകട്ടെ, അക്കൂട്ടർക്ക് തന്നെയാണ് നിന്ദ്യമായ ശിക്ഷ.

---

﴿55﴾ وَلَا يَزَالُ ആയിക്കൊണ്ടിരിക്കും الَّذِينَ كَفَرُوا അവിശ്വസിച്ചവർ فِي مِرْيَةٍ സംശയത്തിൽ مِنْهُ അതിനെക്കുറിച്ച് حَتَّىٰ تَأْتِيَهُمُ അവർക്ക് വന്നെത്തുവോളം السَّاعَةُ അന്ത്യസമയം بَغْتَةً പെട്ടെന്ന്, യാദൃശ്ചികമായി أَوْ يَأْتِيَهُمْ അല്ലെങ്കിൽ അവർക്ക് വന്നെത്തുവോളം عَذَابُ يَوْمٍ ഒരു ദിവസത്തെ ശിക്ഷ عَقِيمٍ ഗുണംകെട്ട, നന്മയില്ലാത്ത ﴿56﴾ الْمُلْكُ ആധിപത്യം, രാജത്വം يَوْمَئِذٍ അന്ന്, അന്നത്തെദിവസം لِلَّهِ അല്ലാഹുവിനാണ് يَحْكُمُ അവൻ വിധി നടത്തും بَيْنَهُمْ അവർക്കിടയിൽ فَالَّذِينَ അപ്പോൾ യാതൊരു കൂട്ടർ آمَنُوا അവർ വിശ്വസിച്ചു وَعَمِلُوا അവർ പ്രവർത്തിക്കുകയും ചെയ്തു الصَّالِحَاتِ സൽക്കർമങ്ങൾ فِي جَنَّاتِ സ്വർഗങ്ങളിലായിരിക്കും النَّعِيمِ സുഖജീവിതത്തിന്റെ, സുഖാനുഗ്രഹത്തിന്റെ ﴿57﴾ وَالَّذِينَ യാതൊരു കൂട്ടരാകട്ടെ كَفَرُوا അവർ അവിശ്വസിച്ചു وَكَذَّبُوا

അവർ കളവാക്കുകയും ചെയ്തു بِآيَاتِنَا നമ്മുടെ ലക്ഷ്യങ്ങളെ فَأُولَٰئِكَ എന്നാൽ അക്കൂട്ടർ لَهُمْ അവർക്കാണ് عَذَابٌ ശിക്ഷ مُهِينٌ നിന്ദ്യമായ, നിന്ദ്യമാക്കുന്ന, അപമാനകരമായ

എല്ലാ കാലത്തുമുള്ള സർവ്വാധിപത്യം അല്ലാഹുവിന് തന്നെയാണെങ്കിലും, ഇന്ന് ബാഹ്യമായ ചില അധികാരശക്തികൾ നിലവിലുണ്ടല്ലോ. മാത്രമല്ല, മനുഷ്യന് അവന്റെ ഐഹികജീവിതം അവസാനിക്കുന്നതുവരേക്കും പരിമിതമായ ചില സ്വാതന്ത്ര്യങ്ങൾ നൽകപ്പെട്ടിട്ടുമുണ്ട്. ക്വിയാമത്തുനാളിൽ അങ്ങനെയുള്ള യാതൊരു അധികാരത്തിന്റെയോ, സ്വാതന്ത്ര്യത്തിന്റെയോ ശകലംപോലും ഉണ്ടായിരിക്കുകയില്ല. അന്ന് സർവ്വ അധികാരങ്ങളും, ഏക ഇലാഹായ, സർവ്വാധികാരിയായ അല്ലാഹുവിനുമാത്രം!(لله الواحد القهار) സത്യവിശ്വാസികളെപ്പറ്റി പൊതുവിൽ പറഞ്ഞശേഷം, അവിശ്വാസികളുടെ മർദ്ദനങ്ങൾ നിമിത്തം നാടുവിടേണ്ടിവന്നവരെപ്പറ്റി പ്രത്യേകം എടുത്തുപറയുന്നു:-

## വിഭാഗം - 8

وَٱلَّذِينَ هَاجَرُوا۟ فِى سَبِيلِ ٱللَّهِ ثُمَّ قُتِلُوٓا۟ أَوْ مَاتُوا۟ لَيَرْزُقَنَّهُمُ ٱللَّهُ رِزْقًا حَسَنًا ۚ وَإِنَّ ٱللَّهَ لَهُوَ خَيْرُ ٱلرَّٰزِقِينَ ﴿٥٨﴾

**《58》 അല്ലാഹുവിന്റെ മാർഗത്തിലായി സ്വരാജ്യംവിട്ടു (ഹിജ്റഃ) പോകുകയും, പിന്നീട് (ശത്രുക്കളാൽ) കൊല്ലപ്പെടുകയോ, അല്ലെങ്കിൽ മരണമടയുകയോ ചെയ്കയും ചെയ്തിട്ടുള്ളവരാകട്ടെ, നിശ്ചയമായും അല്ലാഹു അവർക്ക് മെച്ചപ്പെട്ട ഉപജീവനം നൽകുന്നതാണ്. നിശ്ചയമായും, അല്ലാഹു തന്നെയാണ് ഉപജീവനം നൽകുന്നവരിൽ (ഏറ്റവും) ഉത്തമനായുള്ളവൻ.**

لَيُدْخِلَنَّهُم مُّدْخَلًا يَرْضَوْنَهُۥ ۗ وَإِنَّ ٱللَّهَ لَعَلِيمٌ حَلِيمٌ ﴿٥٩﴾

**《59》 അവർ തൃപ്തിപ്പെടുന്നതായ ഒരു പ്രവേശനസ്ഥലത്ത് [സ്വർഗത്തിൽ] അവരെ അവൻ പ്രവേശിപ്പിക്കുകതന്നെചെയ്യും. നിശ്ചയമായും അല്ലാഹു സർവ്വജ്ഞനും, ക്ഷമാലുവും തന്നെ.**

ذَٰلِكَ وَمَنْ عَاقَبَ بِمِثْلِ مَا عُوقِبَ بِهِۦ ثُمَّ بُغِىَ عَلَيْهِ لَيَنصُرَنَّهُ ٱللَّهُ

**《60》 (കാര്യത്തിന്റെ നില) അതാണ്. ആരെങ്കിലും, തന്നോട് എടുക്കപ്പെട്ട ശിക്ഷാനടപടിക്ക് തുല്യമായത് കൊണ്ട് (അങ്ങോട്ട്) പ്രതികാര നടപടി എടുക്കുകയും,പിന്നെയും തന്നോട് അതിക്രമം പ്രവർത്തിക്കപ്പെടുകയും ചെയ്യുന്നതായാൽ, നിശ്ചയമായും അല്ലാഹു അവനെ സഹായി**

إِنَّ ٱللَّهَ لَعَفُوٌّ غَفُورٌ ﴿٦٠﴾

ക്കുന്നതാകുന്നു. നിശ്ചയമായും അല്ലാഹു മാപ്പ് ചെയ്യുന്നവനും പൊറുക്കുന്നവനുമത്രെ.

ذَٰلِكَ بِأَنَّ ٱللَّهَ يُولِجُ ٱلَّيْلَ فِى ٱلنَّهَارِ وَيُولِجُ ٱلنَّهَارَ فِى ٱلَّيْلِ وَأَنَّ ٱللَّهَ سَمِيعٌۢ بَصِيرٌ ﴿٦١﴾

《61》 അത് [ആ സഹായം], അല്ലാഹു രാവിനെ പകലിൽ, കടത്തുകയും, പകലിനെ രാവിൽ കടത്തുകയും ചെയ്തുകൊണ്ടിരിക്കുന്നുവെന്നും, അല്ലാഹു (എല്ലാം) കേൾക്കുന്നവനും, കാണുന്നവനും ആണെന്നും ഉള്ളത് കൊണ്ടാകുന്നു.

ذَٰلِكَ بِأَنَّ ٱللَّهَ هُوَ ٱلْحَقُّ وَأَنَّ مَا يَدْعُونَ مِن دُونِهِۦ هُوَ ٱلْبَٰطِلُ وَأَنَّ ٱللَّهَ هُوَ ٱلْعَلِىُّ ٱلْكَبِيرُ ﴿٦٢﴾

《62》 അല്ലാഹുവാണ് യഥാർത്ഥത്തിലുള്ളവൻ, അവന് പുറമെ അവർ വിളിച്ചു (പ്രാർത്ഥിച്ചു) വരുന്നവ തന്നെയാണ് നിരർത്ഥമായത്, അല്ലാഹു തന്നെയാകുന്നു ഉന്നതനും മഹാനുമായുള്ളവനും, എന്നീ കാരണത്താലാണത്.

---

《58》 وَالَّذِينَ യാതൊരുകൂട്ടർ هَاجَرُوا അവർ നാടുവിട്ടുപോയി, ഹിജ്റഃപോയി فِي سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ ثُمَّ قُتِلُوا പിന്നെ അവർ കൊല്ലപ്പെട്ടു أَوْ مَاتُوا അല്ലെങ്കിൽ മരണപ്പെട്ടു لَيَرْزُقَنَّهُمُ നിശ്ചയമായും അവർക്ക് നൽകും اللَّهُ അല്ലാഹു رِزْقًا حَسَنًا നല്ല ഉപജീവനം وَإِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَهُوَ അവൻ തന്നെയാണ് خَيْرُ الرَّازِقِينَ ഉപജീവനം നൽകുന്നവരിൽ ഉത്തമൻ 《59》 لَيُدْخِلَنَّهُمْ നിശ്ചയമായും അവൻ അവരെ പ്രവേശിപ്പിക്കും مُدْخَلًا ഒരു പ്രവേശനസ്ഥലത്ത് يَرْضَوْنَهُ അവരത് തൃപ്തിപ്പെടും (അങ്ങനെയുള്ള) وَإِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَعَلِيمٌ സർവ്വജ്ഞൻ തന്നെ حَلِيمٌ ക്ഷമാലുവായ, സഹനശീലനായവൻ 《60》 ذَٰلِكَ അതാണ് (കാര്യം) وَمَنْ عَاقَبَ ആരെങ്കിലും പ്രതികാര നടപടിയെടുത്താൽ بِمِثْلِ مَا യാതൊന്നിന് തുല്യമായത് കൊണ്ട് عُوقِبَ അവൻ ശിക്ഷാനടപടി എടുക്കപ്പെട്ടിരിക്കുന്നു بِهِ അതുകൊണ്ട് ثُمَّ പിന്നെ, പിന്നെയും بُغِيَ عَلَيْهِ അവനോട് അതിക്രമം ചെയ്യപ്പെട്ടു (എന്നാൽ) لَيَنْصُرَنَّهُ നിശ്ചയമായും അവനെ സഹായിക്കും اللَّهُ അല്ലാഹു إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَعَفُوٌّ മാപ്പ് ചെയ്യുന്നവൻതന്നെയാണ് غَفُورٌ പൊറുക്കുന്നവനും 《61》 ذَٰلِكَ അത് بِأَنَّ اللَّهَ നിശ്ചയമായും അല്ലാഹു ആണെന്നത് കൊണ്ടാണ് يُولِجُ അവൻ കടത്തുന്നു (എന്നത്) اللَّيْلَ രാത്രിയെ فِي النَّهَارِ പകലിൽ وَيُولِجُ അവൻ കടത്തുകയും ചെയ്യുന്നു النَّهَارَ പക

ലിനെ فِي اللَّيْلِ രാത്രിയിൽ وَأَنَّ اللَّهَ നിശ്ചയമായും അല്ലാഹു ആണെന്നതും سَمِيعٌ കേൾക്കുന്നവൻ بَصِيرٌ കാണുന്നവനും ﴾62﴿ ذَٰلِكَ അത് بِأَنَّ اللَّهَ അല്ലാഹു ആണെന്നത് കൊണ്ടാണ് هُوَ الْحَقُّ യഥാർത്ഥത്തിലുള്ളവൻ അവൻ തന്നെ وَأَنَّ مَا يَدْعُونَ അവർ വിളിക്കുന്നത് (പ്രാർത്ഥിക്കുന്നത്) ആണെന്നതും مِن دُونِهِ അവന് പുറമെ, അവനെക്കൂടാതെ هُوَ الْبَاطِلُ അത് തന്നെ നിരർത്ഥമായത്, അയഥാർത്ഥമായത് وَأَنَّ اللَّهَ അല്ലാഹു ആണെന്നതും هُوَ الْعَلِيُّ അവൻ തന്നെ ഉന്നതൻ الْكَبِيرُ മഹാൻ, വലിയവൻ

---

'അത്' (ذَٰلِكَ) എന്ന സൂചനാനാമം (اسم الاشارة) വാക്യങ്ങളുടെ ആരംഭത്തിൽ ചില പ്രത്യേക സാരങ്ങളെ ഉദ്ദേശിച്ചുകൊണ്ടുണ്ടാവാറുണ്ടെന്ന് 32-ാം ആയത്തിന്റെ താഴെ നാം പറഞ്ഞുവല്ലോ. 60-ാം ആയത്തിലുള്ളതും അപ്രകാരംതന്നെ. അതാണ്- അഥവാ മേൽ ആയത്തുകളിൽ വിവരിച്ചതാണ്- സ്ഥിതിഗതികളുടെ യാഥാർത്ഥ്യം. അതുകൊണ്ടാണ് മർദ്ദിതരായ സത്യവിശ്വാസികൾക്ക് യുദ്ധം ചെയ്തുകൊള്ളുവാൻ അനുവാദം നൽകപ്പെട്ടത്. മാത്രമല്ല, അക്രമത്തിന് പകരം, അതേ അളവിൽ അങ്ങോട്ടും പ്രതികാരനടപടി എടുക്കുവാനുള്ള അവകാശം എല്ലാവർക്കുമുണ്ട്. അത് ലോകനീതിയത്രെ. ഈ അവകാശ നടപടി എടുക്കുമ്പോൾ വീണ്ടും മറുഭാഗത്തുനിന്ന് അതിക്രമവും കയ്യേറ്റവുമാണുണ്ടാകുന്നതെങ്കിൽ, അതിനെതിരിൽ, അല്ലാഹുവിന്റെ സഹായം നീതിയുടെ ഭാഗത്തുള്ളവർക്ക് അവൻ നൽകാതിരിക്കുകയില്ല. അക്രമവും ധിക്കാരവും നടത്തിയവരാകട്ടെ, ശരിക്ക് മടങ്ങി ഖേദിക്കുന്ന പക്ഷം, അല്ലാഹു അവർക്ക് മാപ്പ് നൽകുവാനും, പൊറുക്കുവാനും സദാ തയ്യാറുമാകുന്നു എന്ന് സാരം.

മർദ്ദിതർക്ക് പ്രതികാര നടപടി എടുക്കുവാൻ അല്ലാഹു അവകാശം നൽകി; സ്വയരക്ഷക്കുവേണ്ടി യുദ്ധം ചെയ്യാൻ അനുവാദം കൊടുത്തു: കുഴപ്പങ്ങളും കലഹങ്ങളും ഇല്ലാതാക്കുവാൻ വേണ്ടി ഒരു കൂട്ടരുടെ അക്രമത്തെ മറ്റൊരു കൂട്ടരെക്കൊണ്ട് അവൻ തടയുന്നു; സത്യത്തിന്റെ കക്ഷിയെ സഹായിക്കുമെന്ന് നിശ്ചയിച്ചു; അസത്യത്തിന്റെ കക്ഷിയെ ശിക്ഷിക്കുമെന്ന് വാഗ്ദാനം ചെയ്തു; ഇതിനെല്ലാം കാരണമെന്താണ്? രാപ്പകലുകളിൽ നടക്കുന്ന എല്ലാ കാര്യങ്ങളുടെയും നിയന്ത്രണം അവന്റെ പക്കലാണ്; അവനാണെങ്കിൽ എല്ലാം കണ്ടറിഞ്ഞും, കേട്ടറിഞ്ഞും കൊണ്ടേയിരിക്കുകയും ചെയ്യുന്നു; എന്നിരിക്കെ, ലോകത്തിന്റെ നിലനിൽപിന്നും, വ്യവസ്ഥക്കും ഇങ്ങനെയുള്ള ചില നിയമനടപടികൾ അവശ്യം ആവശ്യമാണ്.

രാവിനെ പകലിലും, പകലിനെ രാവിലും കടത്തുന്നു എന്ന് പറഞ്ഞതിന്റെ പ്രത്യക്ഷത്തിലുള്ള സാരം: രാവ് അവസാനിക്കുമ്പോഴേക്ക് പകലും, പകൽ അവസാനിക്കുമ്പോഴേക്ക് രാവും വരത്തക്കവണ്ണം, ഒന്നിന്റെ അവസാനത്തോടുകൂടി മറ്റേതിന്റെ ആരംഭവും ഏർപ്പെടുത്തുന്നു എന്നായിരിക്കാം. രാപ്പകലുകൾ സമമായിരിക്കാത്തകാലത്ത് ഒന്ന് ചുരുങ്ങിയും മറ്റേത് വർദ്ധിച്ചും കൊണ്ടിരിക്കുമല്ലോ. അപ്പോൾ, ഒന്നിൽ കുറവുള്ളത് മറ്റേതിൽ വർദ്ധിപ്പിക്കുകയും, ഒന്നിന്റെ വർദ്ധനവ് മറ്റേതിൽ കുറയ്ക്കുകയും ചെയ്യുന്നു എന്നും ആയിരിക്കാം. ഏതായാലും രാപ്പകലുകളെയും, രാപ്പകലുകളിലായി ലോകത്തുനടക്കുന്ന എല്ലാ കാര്യങ്ങളെയും നിയന്ത്രിക്കുന്നത് അല്ലാഹുതന്നെ. ആയതുകൊണ്ടാണ് മേൽപറഞ്ഞ ഭരണനിയമങ്ങൾ അവൻ നടപ്പിൽ വരുത്തുന്നത്.

എല്ലാറ്റിനും അടിസ്ഥാന നിദാനമായിട്ടുള്ള ഒരു വസ്തുതയാണ് ഒടുവിലത്തെ വചനം

കാണിക്കുന്നത്. ദൈവങ്ങളായും, ആരാധ്യവസ്തുക്കളായും അവർ പലതിനെയും ഗണിച്ചുവരുന്നു. അവയിൽ ഒന്ന് പോലും, പരിപൂർണമായ അസ്തിത്വമോ, സ്ഥിരമായ നിലനിൽപോ, ശക്തിയോ, കഴിവോ ഒന്നും തന്നെ ഉള്ളതല്ല. കേവലം നിരർത്ഥവും, മിഥ്യയും മാത്രമാണ്. യഥാർത്ഥവും സ്ഥിരവുമായ അസ്തിത്വമുള്ളവനും, യഥാർത്ഥ ഔന്നത്യവും മഹത്വവും തികഞ്ഞവനും അല്ലാഹു ഒരേ ഒരുവൻ മാത്രം. ഇതാണതിന്റെയെല്ലാം ഏറ്റവും പിന്നിലുള്ള മൂലകാരണം. ഏറ്റവും ശരിയായതും, സർവ്വപ്രധാനമായതുമായ ഈ യാഥാർത്ഥ്യത്തെയാണ്, ഈ ലോകത്ത് കാണപ്പെടുന്ന എല്ലാ വസ്തുക്കളും, വസ്തുതകളും വെളിപ്പെടുത്തുന്നത്. നോക്കുക;-

أَلَمْ تَرَ أَنَّ ٱللَّهَ أَنزَلَ مِنَ ٱلسَّمَآءِ مَآءً فَتُصْبِحُ ٱلْأَرْضُ مُخْضَرَّةً ۗ إِنَّ ٱللَّهَ لَطِيفٌ خَبِيرٌ ﴿٦٣﴾

**《63》 നീ കണ്ടില്ലേ: അല്ലാഹു ആകാശത്ത് നിന്ന് (മഴ) വെള്ളം ഇറക്കിയിട്ട് ഭൂമി പച്ചപിടിച്ചതായിത്തീരുന്നത്?! നിശ്ചയമായും, അല്ലാഹു സസൂക്ഷ്മനും സൂക്ഷ്മജ്ഞാനിയുമാകുന്നു.**

---

《63》 أَلَمْ تَرَ നീ കണ്ടില്ലേ أَنَّ اللهَ നിശ്ചയമായും അല്ലാഹു أَنزَلَ ഇറക്കിയിരിക്കുന്നു എന്ന് مِنَ السَّمَاءِ ആകാശത്ത് നിന്ന് مَاءً വെള്ളം (മഴ) فَتُصْبِحُ എന്നിട്ട് ആയിത്തീരുന്നു الأَرْضُ ഭൂമി مُخْضَرَّةً പച്ചപിടിച്ചത് إِنَّ اللهَ നിശ്ചയമായും അല്ലാഹു لَطِيفٌ സൂക്ഷ്മജ്ഞനാണ്, വളരെ സൗമ്യമുള്ളവനാണ് خَبِيرٌ സൂക്ഷ്മജ്ഞാനി, സൂക്ഷ്മമായി അറിയുന്നവൻ

---

(لَطِيفٌ) (ലത്വീഫ്) എന്ന വാക്കിനാണ് 'സസൂക്ഷ്മൻ' എന്ന് അർത്ഥം കൽപിച്ചത്. സൃഷ്ടികൾക്ക് മനസ്സിലാക്കുവാൻ കഴിയാത്തവണ്ണം അതിസൂക്ഷ്മമായുള്ളവൻ എന്നും, അതിസൂക്ഷ്മങ്ങളായ എല്ലാ കാര്യങ്ങളും അറിയുന്നവൻ എന്നും ഇവിടെ വിവക്ഷിക്കപ്പെടാവുന്നതാകുന്നു.മയം ചെയ്യുന്നവൻ, കനിവും അലിവുമുള്ളവൻ, സൗമ്യശീലൻ എന്നിങ്ങനെയുള്ള അർത്ഥങ്ങളിലും ഈ വാക്ക് ഉപയോഗിക്കപ്പെടുന്നു.

لَّهُۥ مَا فِى ٱلسَّمَٰوَٰتِ وَمَا فِى ٱلْأَرْضِ ۗ وَإِنَّ ٱللَّهَ لَهُوَ ٱلْغَنِىُّ ٱلْحَمِيدُ ﴿٦٤﴾

**《64》 ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (എല്ലാം) അവന്റെതാകുന്നു. നിശ്ചയമായും അല്ലാഹു തന്നെയാണ് സ്തുത്യർഹനായ നിരാശ്രയൻ.**

## വിഭാഗം - 9

أَلَمْ تَرَ أَنَّ ٱللَّهَ سَخَّرَ لَكُم مَّا فِى ٱلْأَرْضِ وَٱلْفُلْكَ تَجْرِى فِى ٱلْبَحْرِ

**《65》 നീ കണ്ടില്ലേ; ഭൂമിയിലുള്ളതും, തന്റെ കൽപ്പനയനുസരിച്ച് സമുദ്രത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന കപ്പലുകളും അല്ലാഹു നിങ്ങൾക്ക്**

بِأَمۡرِهِۦ وَيُمۡسِكُ ٱلسَّمَآءَ أَن تَقَعَ عَلَى ٱلۡأَرۡضِ إِلَّا بِإِذۡنِهِۦٓۗ

കീഴ്പെടുത്തിത്തന്നിരിക്കുന്നത്?!അവന്റെ അനുമതി [കൽപ്പന] പ്രകാരമല്ലാതെ ഭൂമിയിൽ വീണുപോകുന്നതിന്, ആകാശത്തെ അവൻ പിടിച്ചു നിർത്തുകയും ചെയ്യുന്നു.

إِنَّ ٱللَّهَ بِٱلنَّاسِ لَرَءُوفٞ رَّحِيمٞ ﴿٦٥﴾

നിശ്ചയമായും അല്ലാഹു ജനങ്ങളോട് വളരെ കൃപയുള്ളവൻ തന്നെയാണ്, കരുണാനിധിയാണ്.

وَهُوَ ٱلَّذِيٓ أَحۡيَاكُمۡ ثُمَّ يُمِيتُكُمۡ ثُمَّ يُحۡيِيكُمۡۗ

﴾66﴿ അവനത്രെ, നിങ്ങളെ ജീവിപ്പിച്ചവൻ, പിന്നെ നിങ്ങളെ അവൻ മരണപ്പെടുത്തുന്നു; പിന്നെയും നിങ്ങളെ അവൻ ജീവിപ്പിക്കുന്നു.

إِنَّ ٱلۡإِنسَٰنَ لَكَفُورٞ ﴿٦٦﴾

നിശ്ചയമായും, മനുഷ്യൻ വളരെ നന്ദികെട്ടവൻ തന്നെയാണ്!

---

﴾64﴿ لَهُ അവന്റെതാണ് مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَمَا فِي الأَرْضِ ഭൂമിയിലുള്ളതും وَإِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَهُوَ അവൻ തന്നെയാണ് الْغَنِيُّ നിരാശ്രയൻ, ഐശ്വര്യവാൻ الْحَمِيدُ സ്തുത്യർഹൻ ﴾65﴿ أَلَمْ تَرَ നീ കണ്ടില്ലേ أَنَّ اللَّهَ നിശ്ചയമായും അല്ലാഹു سَخَّرَ لَكُمْ നിങ്ങൾക്ക് കീഴ്പെടുത്തിത്തന്നിരിക്കുന്നു (എന്ന്) مَا فِي الأَرْضِ ഭൂമിയിലുള്ളത് وَالْفُلْكَ കപ്പലും تَجْرِي അത് നടക്കുന്നു, സഞ്ചരിക്കുന്നു فِي الْبَحْرِ സമുദ്രത്തിൽ, കടലിൽ بِأَمْرِهِ അവന്റെ കൽപനയനുസരിച്ച് وَيُمْسِكُ അവൻ പിടിച്ചുനിറുത്തുകയും ചെയ്യുന്നു السَّمَاءَ ആകാശത്തെ أَنْ تَقَعَ അത് വീണുപോകുന്നതിന് عَلَى الأَرْضِ ഭൂമിയുടെമേൽ إِلَّا بِإِذْنِهِ അവന്റെ അനുമതി (കല്പന) പ്രകാരമല്ലാതെ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു بِالنَّاسِ മനുഷ്യരോട് لَرَءُوفٌ വളരെ കൃപയുള്ളവൻതന്നെ رَحِيمٌ കരുണാനിധിയാണ് ﴾66﴿ وَهُوَ അവൻ, അവനത്രെ الَّذِي أَحْيَاكُمْ നിങ്ങളെ ജീവിപ്പിച്ചവനാണ്, ജീവിപ്പിച്ചവൻ ثُمَّ يُمِيتُكُمْ പിന്നെ അവൻ നിങ്ങളെ മരിപ്പിക്കുന്നു ثُمَّ يُحْيِيكُمْ പിന്നെ അവൻ നിങ്ങളെ ജീവിപ്പിക്കുന്നു إِنَّ الإِنْسَانَ നിശ്ചയമായും മനുഷ്യൻ لَكَفُورٌ നന്ദികെട്ടവൻതന്നെ, കൃതഘ്നൻ തന്നെ

---

ഈ ആയത്തുകളുടെ സാരം വിവരിക്കേണ്ടുന്ന ആവശ്യമില്ല; ഉദ്ദേശ്യം വ്യക്തമാണ്. അവയുടെ ഉള്ളടക്കം വേണ്ടത് പോലെ ഗ്രഹിക്കുന്നതിനും, അതിൽ ചിന്തിക്കുന്നതിനും അല്ലാഹു നമുക്ക് 'തൗഫീക്' നൽകട്ടെ!.آمين

അല്ലാഹുവിന്റെ അതിവിശാലമായ ഈ പ്രപഞ്ചമഹാരംഗത്ത് നടമാടിക്കൊണ്ടിരിക്കുന്ന ശക്തിപ്രഭാവത്തിന്റെ ലക്ഷ്യങ്ങളെപ്പറ്റി വിവരിച്ചശേഷം, വിഷയം മറ്റൊരു ഗതി

യിലേക്ക് തിരിയുകയാണ്. എററവും നല്ലമാർഗമായി നബിﷺക്ക് അല്ലാഹു തിരഞ്ഞെടുത്തുകൊടുത്തിട്ടുള്ളതും, അതനുസരിച്ച് പ്രവർത്തിക്കുവാനും പ്രബോധനം ചെയ്യുവാനും ആജ്ഞാപിക്കപ്പെട്ടിട്ടുള്ളതുമായ പരിപാവന മാർഗത്തിൽനിന്ന് ഒട്ടും വ്യതിചലിക്കരുത്. അതിനെ കളങ്കപ്പെടുത്തുവാനോ, മുടക്കിക്കളയുവാനോ വേണ്ടി രംഗപ്രവേശം ചെയ്യുന്ന ഏതൊരു ദുഃശ്ശക്തിയെയും വകവെക്കരുത്. അങ്ങനെ സധീരം മുന്നോട്ട് മുന്നോട്ട് പോയിക്കൊണ്ടിരിക്കണം, എന്ന് നബിﷺയെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു ഉപദേശിക്കുന്നു:-

لِّكُلِّ أُمَّةٍ جَعَلْنَا مَنسَكًا هُمْ نَاسِكُوهُ ۖ فَلَا يُنَازِعُنَّكَ فِي ٱلْأَمْرِ ۚ وَٱدْعُ إِلَىٰ رَبِّكَ ۖ إِنَّكَ لَعَلَىٰ هُدًى مُّسْتَقِيمٍ ﴿٦٧﴾

**《67》 എല്ലാ (ഓരോ) സമുദായത്തിനും നാം ഓരോ കർമാനുഷ്ഠാന മുറ ഏർപ്പെടുത്തിയിരിക്കുന്നു. അവർ അത് അനുഷ്ഠിച്ചുവരുന്നവരാണ്. അതിനാൽ, (ഈ) കാര്യത്തിൽ അവർ നിന്നോട് വഴക്കടിക്കാതിരുന്നു കൊള്ളട്ടെ. നിന്റെ രക്ഷിതാവിങ്കലേക്ക് നീ (ജനങ്ങളെ) ക്ഷണിച്ചുകൊള്ളുക. നിശ്ചയമായും, നീ ചൊവ്വായ സന്മാർഗത്തിൽ തന്നെയാകുന്നു.**

وَإِن جَٰدَلُوكَ فَقُلِ ٱللَّهُ أَعْلَمُ بِمَا تَعْمَلُونَ ﴿٦٨﴾

**《68》 അവർ നിന്നോട് തർക്കിക്കുകയാണെങ്കിൽ നീ പറഞ്ഞേക്കുക: 'നിങ്ങൾ പ്രവർത്തിക്കുന്നതിനെക്കുറിച്ച് അല്ലാഹു നല്ലവണ്ണം അറിയുന്നവനാകുന്നു!**

ٱللَّهُ يَحْكُمُ بَيْنَكُمْ يَوْمَ ٱلْقِيَٰمَةِ فِيمَا كُنتُمْ فِيهِ تَخْتَلِفُونَ ﴿٦٩﴾

**《69》 'യാതൊന്നിൽ നിങ്ങൾ ഭിന്നിച്ചുകൊണ്ടിരിക്കുന്നുവോ അതിൽ [അക്കാര്യത്തിൽ] ക്വിയാമത്ത് നാളിൽ അല്ലാഹു നിങ്ങൾക്കിടയിൽ വിധി കൽപിച്ചുകൊള്ളും [ഞാൻ നിങ്ങളുമായി തർക്കിക്കുന്നില്ല]' എന്ന്.**

أَلَمْ تَعْلَمْ أَنَّ ٱللَّهَ يَعْلَمُ مَا فِي ٱلسَّمَآءِ وَٱلْأَرْضِ ۗ إِنَّ ذَٰلِكَ فِي كِتَٰبٍ ۚ إِنَّ ذَٰلِكَ عَلَى ٱللَّهِ يَسِيرٌ ﴿٧٠﴾

**《70》 നിനക്കറിഞ്ഞുകൂടേ, അല്ലാഹു ആകാശഭൂമികളിലുള്ളത് (ഒക്കെയും) അറിയുന്നുവെന്ന്?! നിശ്ചയമായും, അത് (മുഴുവനും) ഒരു ഗ്രന്ഥത്തിൽ [രേഖയിൽ] ഉണ്ട്; നിശ്ചയമായും, അത് അല്ലാഹുവിന് നിസ്സാരമത്രെ.**

﴾67﴿ لِكُلِّ أُمَّةٍ എല്ലാ സമുദായത്തിനും جَعَلْنَا നാം ഏർപ്പെടുത്തിയിരിക്കുന്നു, ഉണ്ടാക്കിയിരിക്കുന്നു مَنسَكًا ഒരു കർമാനുഷ്ഠാനമുറ, കർമമുറ هُمْ അവർ نَاسِكُوهُ അത് അനുഷ്ഠിക്കുന്നവരാണ് فَلَا يُنَازِعُنَّكَ ആകയാൽ അവർ നിന്നോട് വഴക്കടിക്കാതിരുന്നു കൊള്ളട്ടെ فِي الْأَمْرِ കാര്യത്തിൽ وَادْعُ നീ വിളിച്ചുകൊള്ളുക, ക്ഷണിക്കുക إِلَىٰ رَبِّكَ നിന്റെ രക്ഷിതാവിങ്കലേക്ക് إِنَّكَ നിശ്ചയമായും നീ لَعَلَىٰ هُدًى സന്മാർഗത്തിൽതന്നെ مُّسْتَقِيمٍ ചൊവ്വായ, നേരായ ﴾68﴿ وَإِن جَادَلُوكَ അവർ നിന്നോട് തർക്കിച്ചാൽ فَقُلِ അപ്പോൾ നീ പറയുക اللَّهُ أَعْلَمُ അല്ലാഹു ഏറ്റവും (നല്ലവണ്ണം) അറിയുന്നവനാണ് بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെക്കുറിച്ച് ﴾69﴿ اللَّهُ يَحْكُمُ അല്ലാഹു വിധി ച്ചുകൊള്ളും بَيْنَكُمْ നിങ്ങൾക്കിടയിൽ يَوْمَ الْقِيَامَةِ ക്വിയാമത്ത്നാളിൽ فِيمَا യാതൊ ന്നിൽ, യാതൊരു കാര്യത്തിൽ كُنتُمْ فِيهِ അതിൽ നിങ്ങളായിരിക്കും تَخْتَلِفُونَ ഭിന്നിച്ചു കൊണ്ടിരിക്കും, ഭിന്നിക്കുന്ന(വർ) ﴾70﴿ أَلَمْ تَعْلَمْ നിനക്കറിഞ്ഞുകൂടേ, നീ അറിയുന്നില്ലേ أَنَّ اللَّهَ നിശ്ചയമായും അല്ലാഹു يَعْلَمُ അറിയുന്നു (എന്ന്) مَا فِي السَّمَاءِ ആകാശത്തിലു ള്ളത് وَالْأَرْضِ ഭൂമിയിലും إِنَّ ذَٰلِكَ നിശ്ചയമായും അത് فِي كِتَابٍ ഒരു ഗ്രന്ഥത്തിലുണ്ട്, രേഖയിലുണ്ട് إِنَّ ذَٰلِكَ നിശ്ചയമായും അത് عَلَى اللَّهِ അല്ലാഹുവിന് يَسِيرٌ നിസ്സാരമാണ്, എളിയ കാര്യമാണ്

---

യഹൂദർ, ക്രിസ്ത്യാനികൾ തുടങ്ങിയ സമുദായങ്ങൾക്ക് പ്രത്യേകം പ്രത്യേകം അനു ഷ്ഠാന മുറകളും, കർമമാർഗങ്ങളും നൽകപ്പെട്ടിട്ടുണ്ട്. യഹൂദർക്ക് മൂസാ നബി (അ) യുടെ കൈക്കും, ക്രിസ്ത്യാനികൾക്ക് ഈസാ നബി (അ)യുടെ കൈക്കുമായിരുന്നു അത്. ഇത് പോലെ ദൈവികമതാവലംബികളായ സമുദായങ്ങൾക്ക് വേറെയും നൽക പ്പെട്ടിരിക്കാവുന്നതാണ്. അതത് കാലത്തിന്റെയും, സമുദായത്തിന്റെയും പരിതഃസ്ഥിതി ക്കനുസരിച്ച കർമമുറകളും അനുഷ്ഠാനമാർഗങ്ങളും നൽകപ്പെട്ടശേഷം പിന്നീട്, അന്ത്യ പ്രവാചകൻ നിയോഗിക്കപ്പെട്ടപ്പോൾ ഏറ്റവും പരിപൂർണവും, പരിഷ്കൃതവും, ശാശ്വ തവുമായ അനുഷ്ഠാനമുറ അവതരിപ്പിക്കപ്പെട്ടിരിക്കയാണ്.

മൂസാ നബി (അ)യുടെ സമുദായം ഈസാ നബി (അ)യിൽ വിശ്വസിക്കുകയും, അദ്ദേഹത്തിന്റെ മാർഗം അനുഷ്ഠിക്കുകയും ചെയ്യേണ്ടതായിരുന്നു. എന്നാൽ, അവ രിൽ അധികമാളുകളും അത് ചെയ്തില്ല. അവരുടെ പഴയ നടപടി– ആ നടപടിയിൽ കാലക്രമത്തിലുണ്ടായ അനാചാരദുരാചാരങ്ങൾ സഹിതം– അവർ മുറുകെ പിടിച്ചു. അത്പോലെത്തന്നെ, മുഹമ്മദ് നബി തിരുമേനി ﷺ വന്നപ്പോൾ, യഹൂദരും ക്രിസ്ത്യാ നികളും അദ്ദേഹത്തിൽ വിശ്വസിക്കുകയും, അദ്ദേഹത്തിന്റെ കൈക്ക് അല്ലാഹു അവ തരിപ്പിച്ച കർമപദ്ധതി സ്വീകരിക്കുകയും ചെയ്യാൻ കടമപ്പെട്ടിരുന്നു. എന്നാൽ, അവ രിൽ അധികഭാഗവും അതിന് കൂട്ടാക്കിയില്ല. ഇങ്ങനെ, ആദ്യം അല്ലാഹുവിനാൽ നൽക പ്പെട്ടതും, പിന്നീട് അതത് സമുദായങ്ങളുടെ കൈകടത്തലിന് വിധേയമായതുമായ മാർഗ ങ്ങൾ അവരവർ കൈവിടാതെ അതിൽ ഉറച്ചുനിന്നുപോകുകയാണ് ചെയ്തത്. ഇതിന് പുറമെ, ദൈവിക മതങ്ങളല്ലാതെ, ബഹുദൈവാരാധകൻമാരെപ്പോലെയുള്ള കൃത്രിമമ തക്കാരുടെ അനുഷ്ഠാനമുറകൾ വേറെയും.

ഈ വ്യത്യസ്തങ്ങളായ മാർഗമുറകളനുസരിച്ച് ഓരോ സമുദായത്തിന്റെ ജീവിത രീതി, ചിന്താഗതി, സംസ്കാരം, വിശ്വാസം തുടങ്ങിയ ഓരോന്നിലും അതിന്റെതായ

സ്വഭാവപ്രകൃതി കാണാവുന്നതാണ്. തങ്ങൾ സ്വീകരിച്ചു പുലർത്തിപ്പോരുന്ന പാരമ്പര്യം വിട്ട് ഉൽകൃഷ്ടവും സത്യവുമായതിനെ അന്വേഷിച്ചു സ്വീകരിക്കുവാൻ അവർ തയ്യാറില്ലെന്ന് മാത്രമല്ല, അതിനെതിരിൽ ശത്രുതയും ധിക്കാരവും പ്രകടിപ്പിക്കുകയും ചെയ്യുന്നു. എന്നിരിക്കെ, അവരോട് തർക്കത്തിനും, വാഗ്വാദസമരത്തിനും പോകേണ്ടുന്ന ആവശ്യമില്ല– അതുകൊണ്ട് യാതൊരു പ്രയോജനവുമില്ല– വൃഥാ വഴക്കും വാശിയും അധികരിക്കുകയേയുള്ളൂ. ആകയാൽ, അല്ലാഹുവിൽ നിന്ന് ലക്ഷ്യസഹിതം തനിക്ക് ലഭിച്ചിട്ടുള്ള സത്യമാർഗത്തിൽ ഉറച്ചുനിന്നുകൊണ്ട് ജനങ്ങളെ അതിലേക്ക് ക്ഷണിച്ചുകൊള്ളുക. സത്യം മുമ്പിൽ തുറന്നുവെച്ചുകൊടുത്തിട്ടും തർക്കത്തിന് മിനക്കെടുന്നവരുടെ ഉത്തരവാദിത്വം തനിക്കില്ല. എന്നിങ്ങനെ അല്ലാഹു തിരുമേനിയോട് കൽപിക്കുകയാണ്. എന്നിട്ടും, അവർ കുതർക്കത്തിനും, വൃഥാ വാദത്തിനും വരികയാണെങ്കിൽ 'ഞാനതിന് തയ്യാറില്ല, നിങ്ങളുടെ കർമങ്ങളെയും, സ്ഥിതിഗതികളെയും കുറിച്ച് അല്ലാഹുവിന് വേണ്ടത് പോലെ അറിയാം. ക്വിയാമത്ത് നാളിൽ അതിനെപ്പറ്റി ശരിയായ തീരുമാനം അവൻ എടുത്തുകൊള്ളും. അപ്പോൾ അറിയാം അതിന്റെ യഥാർത്ഥ നിലപാട് എന്ന് പറഞ്ഞുകൊള്ളുവാനും നബിﷺയെ ഉപദേശിക്കുന്നു.

ആകാശ ഭൂമിയിലുള്ളതെല്ലാം– ഓരോ വസ്തുവും അതിന്റെ ആവശ്യങ്ങളും ഭൂത വർത്തമാന ഭാവി ചെയ്തികളും– അല്ലാഹുവിന്ന് ശരിക്കറിയാം. അതെല്ലാം ഉൾക്കൊള്ളുന്ന രേഖകളും അവന്റെ പക്കലുണ്ട്. അവനെ സംബന്ധിച്ചിടത്തോളം അതൊരു പ്രശ്നമല്ല, കേവലം നിസ്സാരവും നിഷ്പ്രയാസവുമാണ്. അപ്പോൾ, അവൻ നിർദ്ദേശിക്കുന്ന മാർഗമേതോ അത് മാത്രമാണ് നേരായതും ചൊവ്വായതും. അവൻ നിർദ്ദേശിച്ചുവെന്നുള്ളത് തന്നെ മതി അതിന് തെളിവും. അവങ്കൽനിന്നുള്ള ലക്ഷ്യമില്ലാത്തതേതോ അത് പിഴച്ചതും ദുർമാർഗവുംതന്നെ. എന്നാൽ അവിശ്വാസികൾ സ്വീകരിച്ച മാർഗമാകട്ടെ, അത് ഇപ്രകാരമാണ്:–

وَيَعْبُدُونَ مِن دُونِ ٱللَّهِ مَا لَمْ يُنَزِّلْ بِهِۦ سُلْطَٰنًا وَمَا لَيْسَ لَهُم بِهِۦ عِلْمٌ ۗ وَمَا لِلظَّٰلِمِينَ مِن نَّصِيرٍ ﴿٧١﴾

**《71》 അല്ലാഹുവിന് പുറമെ, യാതൊരു അധികൃതരേഖയും അവൻ അവതരിപ്പിച്ചിട്ടില്ലാത്തതിനെയും, തങ്ങൾക്ക് യാതൊരു അറിവും ഇല്ലാത്തതിനെയും അവർ ആരാധിച്ചു വരുന്നു. അക്രമം പ്രവർത്തിക്കുന്നവർക്ക് യാതൊരു സഹായകനും ഉണ്ടായിരിക്കയില്ല.**

---

《71》 وَيَعْبُدُونَ അവർ ആരാധിച്ചു (ഇബാദത്ത് ചെയ്തു) വരുന്നു مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ مَا യാതൊന്നിനെ لَمْ يُنَزِّلْ അവൻ അവതരിപ്പിച്ചിട്ടില്ല, ഇറക്കിയിട്ടില്ല بِهِ അതിന്, അതിനെപ്പറ്റി سُلْطَانًا ഒരു അധികൃതരേഖയും (ലക്ഷ്യവും) وَمَا യാതൊന്നിനെയും لَيْسَ لَهُمْ അവർക്കില്ല بِهِ അതിനെപ്പറ്റി عِلْمٌ ഒരറിവും, (ഉറപ്പും) വിവരവും وَمَا لِلظَّالِمِينَ അക്രമികൾക്ക് ഇല്ല مِن نَّصِيرٍ ഒരു സഹായകനും.

---

വിഗ്രഹങ്ങൾ തുടങ്ങിയുള്ള ഏത് പരദൈവങ്ങളെയും ആരാധിക്കുന്നതിന് ഒന്നുകിൽ അല്ലാഹുവിങ്കൽനിന്നുള്ള വല്ല പ്രമാണവും ലഭിച്ചിരിക്കണം; അല്ലെങ്കിൽ അവയ്ക്ക്

അതിനുള്ള അർഹതയും, അവകാശവും ഉണ്ടെന്ന് ആരാധകൻമാർക്ക് ഉറപ്പുണ്ടായിരിക്കണം. ഇതൊന്നുമില്ലാതെ വെറും ഊഹാടിസ്ഥാനത്തിൽ അവർ അവയെ ആരാധിച്ചു വരികയാണ്. ഈ വിഡ്ഢിത്തത്തിൽ മുഴുകിയ ഇവർ, സത്യവും ദൃഷ്ടാന്തവും വിവരിച്ചുകൊടുക്കുന്നത് ചെവിക്കൊള്ളുവാനും തയ്യാറില്ല. മാത്രമല്ല:

وَإِذَا تُتْلَىٰ عَلَيْهِمْ ءَايَٰتُنَا بَيِّنَٰتٍ تَعْرِفُ فِى وُجُوهِ ٱلَّذِينَ كَفَرُوا۟ ٱلْمُنكَرَ ۖ يَكَادُونَ يَسْطُونَ بِٱلَّذِينَ يَتْلُونَ عَلَيْهِمْ ءَايَٰتِنَا ۗ قُلْ أَفَأُنَبِّئُكُم بِشَرٍّ مِّن ذَٰلِكُمُ ۗ ٱلنَّارُ وَعَدَهَا ٱللَّهُ ٱلَّذِينَ كَفَرُوا۟ ۖ وَبِئْسَ ٱلْمَصِيرُ ﴿٧٢﴾

**《72》 സുവ്യക്തമായ നിലയിൽ നമ്മുടെ ലക്ഷ്യങ്ങൾ അവർക്ക് ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ (ആ) അവിശ്വസിച്ചവരുടെ മുഖങ്ങളിൽ അനിഷ്ടം (വെളിപ്പെടുന്നതായി) നിനക്ക് മനസ്സിലാകുന്നതാണ്; നമ്മുടെ ലക്ഷ്യങ്ങൾ അവർക്ക് ഓതിക്കേൾപ്പിക്കുന്നവരോട് അവർ കയ്യേറ്റം നടത്തുമാറായേക്കും!**

**നീ പറയുക: 'എന്നാൽ, അതിനെക്കാൾ ദോഷകരമായ ഒന്നിനെപ്പറ്റി നിങ്ങൾക്ക് ഞാൻ അറിവ് തരട്ടെയോ? നരകം! (അതാണത്.)**

**അവിശ്വസിച്ചവർക്ക് അല്ലാഹു അത് നിശ്ചയിച്ചുവെച്ചിരിക്കുകയാണ്.**

**(ആ) പ്രാപ്യസ്ഥാനം വളരെ മോശപ്പെട്ടത് തന്നെ!'**

---

《72》 وَإِذَا تُتْلَىٰ ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ عَلَيْهِمْ അവർക്ക്, അവരിൽ آيَاتُنَا നമ്മുടെ ലക്ഷ്യങ്ങൾ (വചനങ്ങൾ) بَيِّنَاتٍ സുവ്യക്തങ്ങളായ നിലയിൽ تَعْرِفُ നിനക്ക് മനസ്സിലാക്കാം, നീ അറിയും فِي وُجُوهِ الَّذِينَ യാതൊരു കൂട്ടരുടെ മുഖങ്ങളിൽ كَفَرُوا അവിശ്വസിച്ചിട്ടുള്ള الْمُنْكَرَ അനിഷ്ടം, വെറുപ്പ് يَكَادُونَ അവർ ആകുമാറാകും يَسْطُونَ കയ്യേറ്റം ചെയ്യാൻ, അക്രമം പ്രവർത്തിപ്പാൻ بِالَّذِينَ يَتْلُونَ ഓതിക്കൊടുക്കുന്നവരോട് (..രിൽ) عَلَيْهِمْ അവർക്ക് آيَاتِنَا നമ്മുടെ ലക്ഷ്യങ്ങളെ قُلْ നീപറയുക أَفَأُنَبِّئُكُمْ എന്നാൽ നിങ്ങൾക്ക് ഞാൻ അറിവുതരട്ടെയോ, ബോധ്യപ്പെടുത്തിത്തരട്ടെയോ بِشَرٍّ ദോഷകരമായ ഒന്നിനെപ്പറ്റി مِنْ ذَٰلِكُمْ അതിനെക്കാൾ النَّارُ നരകമാണ് وَعَدَهَا اللَّهُ അല്ലാഹു അതിനെ നിശ്ചയിച്ചുവെച്ചിരിക്കുന്നു, കരാർ ചെയ്തിരിക്കുന്നു الَّذِينَ كَفَرُوا അവിശ്വസിച്ചിട്ടുള്ളവർക്ക് وَبِئْسَ വളരെ മോശപ്പെട്ടതാണ്, എത്ര മോശം الْمَصِيرُ പ്രാപ്യസ്ഥാനം, മടങ്ങിയെത്തുന്ന സ്ഥലം

---

സത്യം അന്വേഷിച്ചറിയുവാനും, അറിഞ്ഞ സത്യം സ്വീകരിക്കുവാനും, തെളിവ് പരിശോധിച്ചു മനസ്സമാധാനം വരുത്തുവാനും ഒരുക്കമില്ലാത്തവരുടെ ഒരു സ്വഭാവമാണിപ്പ

റഞ്ഞത്. എത്ര വ്യക്തമായ തെളിവുകളായിരുന്നാലും ശരി, അത് കേൾപ്പിക്കുന്നതും, കേൾക്കുന്നതും അവർക്ക് വെറുപ്പും അനിഷ്ടവുമായിരിക്കും. പ്രതിഷേധം രേഖപ്പെടുത്തുക മാത്രമല്ല, ഏതെങ്കിലും പ്രകാരത്തിൽ അത് മുടക്കുവാനും, ലക്ഷ്യം കേൾപ്പിക്കുന്നവരെ അക്രമിക്കുവാനും മുതിരുകയും ചെയ്യും. ഇന്നും അനുഭവത്തിൽ നാം കണ്ടുകൊണ്ടിരിക്കുന്ന ഒരു പരമാർത്ഥമാണിത്. ന്യായത്തെ ന്യായംകൊണ്ടോ, ലക്ഷ്യത്തെ ലക്ഷ്യംകൊണ്ടോ എതിർക്കുവാൻ അവർക്ക് സാധ്യമല്ല. കാരണം, അതവരുടെ പക്കൽ ഉണ്ടായിരിക്കയില്ല. അപ്പോൾ, തങ്ങളുടെ പാരമ്പര്യത്തെയും സ്വാർത്ഥങ്ങളെയും നിലനിറുത്തുവാൻ അക്രമമാർഗത്തെ ശരണം പ്രാപിക്കുകയല്ലാതെ അവർക്ക് മറ്റ് പോംവഴികൾ ഉണ്ടായിരിക്കയില്ല. അഹംഭാവം, ക്ഷോഭം, കോപം, വിദ്വേഷം ആദിയായവ ഇവരുടെ നിത്യസ്വഭാവങ്ങളുമായിരിക്കും. ഇങ്ങനെയുള്ളവരോട് സദുപദേശം ചെയ്യുന്നത് കൊണ്ട് ഫലം സിദ്ധിക്കുകയില്ല. അതുകൊണ്ടാണ് ക്വുർആൻ അവരോട് ഗൗരവസ്വരത്തിൽ ഇങ്ങനെ താക്കീത് ചെയ്യുന്നത്: 'നിങ്ങൾക്ക് അല്ലാഹുവിന്റെ ലക്ഷ്യങ്ങൾ വിവരിച്ചുതരുന്നവരോട് നിങ്ങൾക്കുള്ള വിദ്വേഷത്തെക്കാൾ വിദ്വേഷവും, വെറുപ്പും നിങ്ങൾക്കുണ്ടായിരിക്കേണ്ടുന്ന മറ്റൊന്നുണ്ട്- അതാണ് നിങ്ങൾ വെറുക്കേണ്ടത്; അത് നരകമല്ലാതെ മറ്റൊന്നുമല്ല. ഈ നില നിങ്ങൾ തുടർന്നുപോയാൽ, അതിൽനിന്ന് നിങ്ങൾക്ക് യാതൊരു രക്ഷയും കിട്ടുന്നതല്ല; അതിൽപരം മോശപ്പെട്ട ഒരു വാസസ്ഥലം വേറെയില്ല. അതുകൊണ്ട് നിങ്ങൾ നല്ലപോലെ സൂക്ഷിച്ചുകൊള്ളുക!'

അല്ലാഹു അല്ലാത്തവരെ ആരാധിക്കുന്നതിന്റെ നിരർത്ഥത അടുത്ത വചനങ്ങളിൽ വിവരിക്കുന്നു:-

## വിഭാഗം - 10

يَـٰٓأَيُّهَا ٱلنَّاسُ ضُرِبَ مَثَلٌ فَٱسْتَمِعُوا۟ لَهُۥٓ ۚ إِنَّ ٱلَّذِينَ تَدْعُونَ مِن دُونِ ٱللَّهِ لَن يَخْلُقُوا۟ ذُبَابًا وَلَوِ ٱجْتَمَعُوا۟ لَهُۥ ۖ وَإِن يَسْلُبْهُمُ ٱلذُّبَابُ شَيْـًٔا لَّا يَسْتَنقِذُوهُ مِنْهُ ۚ ضَعُفَ ٱلطَّالِبُ وَٱلْمَطْلُوبُ ﴿٧٣﴾

**﴿73﴾ ഹേ, മനുഷ്യരേ! ഒരു ഉപമ (ഇതാ) വിവരിക്കപ്പെടുന്നു- അതിലേക്ക് നിങ്ങൾ ചെവികൊടുക്കുവിൻ. നിശ്ചയമായും, അല്ലാഹുവിന് പുറമെ നിങ്ങൾ വിളിച്ചു (പ്രാർത്ഥിച്ചു) വരുന്നവർ, ഒരു ഈച്ചയെ (പ്പോലും) സൃഷ്ടിക്കുകയില്ലതന്നെ- അതിനായി അവർ (എല്ലാവരും) ഒരുമിച്ചുകൂടിയാലും ശരി. ഈച്ച അവരിൽനിന്ന് വല്ലതും തട്ടിയെടുക്കുന്നതായാൽ, അതിന്റെ പക്കൽനിന്ന് അവരത് വീണ്ടെടുക്കുകയുമില്ല. അപേക്ഷിക്കുന്നവനും, അപേക്ഷിക്കപ്പെടുന്നവനും ബലഹീനൻ തന്നെ!**

مَا قَدَرُوا۟ ٱللَّهَ حَقَّ قَدْرِهِۦٓ ۗ إِنَّ ٱللَّهَ لَقَوِىٌّ عَزِيزٌ ﴿٧٤﴾

**﴿74﴾ അല്ലാഹുവിന്, അവന്ന് കൽപിക്കേണ്ടുന്ന യഥാർത്ഥ നിലപാട് അവർ കൽപിച്ചില്ല; നിശ്ചയമായും, അല്ലാഹു ശക്തനും, പ്രതാപശാ**

**ലിയും തന്നെയാണ്.**

﴾73﴿ يَا أَيُّهَا النَّاسُ ഹേ മനുഷ്യരേ ضُرِبَ വിവരിക്കപ്പെടുന്നു, വിവരിക്കപ്പെട്ടിരിക്കുന്നു مَثَلٌ ഒരു ഉപമ, ഉദാഹരണം فَاسْتَمِعُوا ആകയാൽ ചെവി (ശ്രദ്ധ) കൊടുക്കുവിൻ لَهُ അതിന്, അതിലേക്ക് إِنَّ الَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ تَدْعُونَ നിങ്ങൾ വിളിക്കുന്ന, പ്രാർത്ഥിക്കുന്ന مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ لَن يَخْلُقُوا അവർ സൃഷ്ടിക്കുന്നതല്ല തന്നെ ذُبَابًا ഒരു ഈച്ചയെയും وَلَوِ اجْتَمَعُوا അവർ ഒരുമിച്ചുകൂടിയാലും ശരി لَهُ അതിന്, അതിനായി وَإِن يَسْلُبْهُمُ അവരിൽ നിന്ന് തട്ടിയെടുക്കുന്നതായാൽ الذُّبَابُ ഈച്ച شَيْئًا വല്ലതും, വല്ല വസ്തുവും لَا يَسْتَنقِذُوهُ അതവർ വീണ്ടെടുക്കുകയില്ല, രക്ഷപ്പെടുത്തി എടുക്കയില്ല مِنْهُ അതിന്റെ പക്കൽനിന്ന് ضَعُفَ ബലഹീനം തന്നെ, (കഴിവില്ലാത്തത് തന്നെ) الطَّالِبُ അപേക്ഷകൻ, തേടുന്നവൻ وَالْمَطْلُوبُ അപേക്ഷിക്കപ്പെടുന്നവനും, തേടപ്പെടുന്ന വസ്തുവും ﴾74﴿ مَا قَدَرُوا അവർ കൽപിച്ചില്ല, കണക്കാക്കിയില്ല, വകവെച്ചില്ല اللَّهَ അല്ലാഹുവിന്, അല്ലാഹുവിനെ حَقَّ قَدْرِهِ അവന്റെ യഥാർത്ഥ നിലപാട്, അവനെ കണക്കാക്കേണ്ട യഥാർത്ഥപ്രകാരം, അവന് കൽപിക്കേണ്ട മുറപ്രകാരം إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَقَوِيٌّ ശക്തൻ തന്നെ عَزِيزٌ പ്രതാപശാലിയും, പ്രതാപശാലിയായ

---

മനസ്സിലാക്കുവാൻ ഒട്ടും പ്രയാസമില്ലാത്ത വ്യക്തമായ ഒരു ഉപമ- നിത്യാനുഭവം സാക്ഷീകരിക്കുന്ന സ്പഷ്ടമായ ഒരു വസ്തുത- മനുഷ്യവർഗത്തെ ആകമാനം വിളിച്ചുണർത്തിക്കൊണ്ട് അല്ലാഹു അവരുടെ മുമ്പിൽ വെക്കുകയാണ്. അല്ലാഹുവിന് പുറമെ, ജനങ്ങൾ ആരാധിക്കുകയോ, വിളിച്ചു പ്രാർത്ഥിക്കുകയോ ചെയ്യുന്ന ഏതൊരു ആരാധ്യവസ്തുവിന്നും തന്നെ, ഒരു നിസ്സാര കാര്യത്തിന് പോലും കഴിവില്ലെന്നും, ആകയാൽ അല്ലാഹുമാത്രമേ ആരാധ്യനും, പ്രാർത്ഥിക്കപ്പെടുന്നവനും ആയിരിക്കുവാൻ നിവൃത്തിയുള്ളൂവെന്നും ഇത് മൂലം സ്ഥാപിക്കുന്നു.

വിഗ്രഹങ്ങളാകട്ടെ, മനുഷ്യവർഗത്തിലോ മറ്റോ ഉൾപ്പെട്ടവരാകട്ടെ, ആരാധ്യൻമാരായി സങ്കൽപിക്കപ്പെടുന്ന എല്ലാവരും ഒത്തുചേർന്നുപരിശ്രമിക്കുകയും, ആരാധകൻമാരെല്ലാം ഒന്നിച്ചുചേർന്നു അവരോട് പ്രാർത്ഥിക്കുകയും ചെയ്താൽപോലും, ഒരൊറ്റ ഈച്ചയെപ്പോലും- അഥവാ ഏറ്റവും നിസ്സാരമായ ഒരു ജന്തുവെപ്പോലും- സൃഷ്ടിക്കുവാൻ അവർക്ക് കഴിയുകയില്ലെന്ന് അല്ലാഹു ഖണ്ഡിതമായി പറഞ്ഞിരിക്കുകയാണ്. ഇതേവരെ അതിന് ആർക്കും കഴിഞ്ഞിട്ടില്ലെന്നത്പോലെ, ഭാവിയിലും അത് കഴിയുകയില്ലെന്നാണ്, لَن يَخْلُقُوا (അവർ സൃഷ്ടിക്കുന്നതേയല്ല) എന്ന വാക്ക് സ്പഷ്ടമാക്കുന്നത്. ജീവന്റെ കാര്യം നിൽക്കട്ടെ, ഈച്ചയുടെ ശരീരംപോലും, ശുദ്ധശൂന്യതയിൽ നിന്ന് നിർമിക്കുവാൻ ആർക്കാണ് സാധിക്കുക?! ജീവനെ സംബന്ധിച്ചിടത്തോളം- അങ്ങനെ ഒന്ന് നിലവിലുണ്ട് എന്നതിനപ്പുറം- അതെന്താണ്, എങ്ങനെയാണ് എന്ന് പോലും മനുഷ്യന് സൂക്ഷ്മമായി അറിയുവാൻ നാളിത്വരെ കഴിഞ്ഞിട്ടില്ലാത്ത ഒരു രഹസ്യമായിട്ടാണിരിക്കുന്നതും; മേലിലും അതങ്ങിനെത്തന്നെ ഇരിക്കുകയും ചെയ്യും. ഈച്ചയുടെ കാര്യംതന്നെ ഇതാണെങ്കിൽ, ഒട്ടകത്തിന്റെയും, ആനയുടെയും മറ്റും മറ്റും കഥ പറയുവാനുണ്ടോ?!

തുടർന്നുകൊണ്ട് വീണ്ടും ഒരടി മുന്നോട്ടുകടന്നു ക്വുർആൻ ഉറപ്പിച്ചുപറയുകയാണ്: സൃഷ്ടിക്കുന്ന കാര്യം ഇരിക്കട്ടെ, ആ നിസ്സാരജീവി അവരിൽനിന്ന് വല്ലതും തട്ടിയെടുത്തു കൊണ്ടുപോയാൽ അത് മടക്കി വാങ്ങുവാൻപോലും അവർക്ക് സാധ്യമല്ലെന്ന്! വിഗ്രങ്ങളെയും, ബിംബങ്ങളെയും സംബന്ധിച്ച് മാത്രമല്ല, മറ്റാരെ സംബന്ധിച്ചുമുള്ള വിധിയും ഇത് തന്നെയാണ്. ബിംബങ്ങളുടെ മുമ്പിൽ സമർപ്പിക്കപ്പെടുന്ന നിവേദ്യങ്ങളിൽനിന്നോ; അവയുടെ തലയ്ക്കുമീതെ ഒഴിക്കപ്പെടുന്ന നെയ്യ് മുതലായവയിൽനിന്നോ ഈച്ച വല്ലതും തട്ടിക്കൊണ്ടുപോയാൽ അവയ്ക്ക് അത് തിരിച്ചുവാങ്ങുവാൻ സാധ്യമല്ലെന്ന് ആർക്കും അറിയാവുന്നതാണ്. എന്നാൽ, ദൈവമായി സങ്കൽപിക്കപ്പെടുന്നത് മനുഷ്യനോ മറ്റോ ആണെങ്കിലോ? അതും വാസ്തവത്തിൽ അങ്ങനെ ത്തന്നെ. മനുഷ്യന്റെ രക്തം കുടിച്ചു- അല്ലെങ്കിൽ അവനിൽനിന്ന് മറ്റ് വല്ലതും തട്ടിയെടുത്ത -ഈച്ചയിൽനിന്നോ കൊതുകിൽനിന്നോ അത് വീണ്ടെടുക്കുവാൻ അവന് കഴിയുമോ? ഒരിക്കലുമില്ല! ഒരുപക്ഷേ, അവൻ കുപിതനായി വല്ലപ്പോഴും ഈച്ചയെപ്പിടിച്ചു കൊന്നേക്കാം. എന്നാലും നഷ്ടപ്പെട്ടത് വീണ്ടെടുത്തുയഥാസ്ഥാനത്ത് മടക്കി എത്തിക്കുക അസാധ്യം തന്നെയാണല്ലോ. ഈച്ച, കൊതുക്, ഉറുമ്പ് മുതലായ നിസ്സാരവസ്തുക്കളോട്പോലും പരാജയം സമ്മതിക്കേണ്ടിവരുന്നവരെ ആരാധിച്ചിട്ടെന്ത്ഫലം? അവരോട് പ്രാർത്ഥിച്ചിട്ടെന്ത് പ്രയോജനം? തേടുന്നവനും, തേടപ്പെടുന്നവനും അബലൻമാർ! ഇരുകൂട്ടരും ദുർബ്ബലൻമാർ!

വാസ്തവം ഇതാണെങ്കിൽ- കഴിവുകളെല്ലാം അല്ലാഹുവിന് മാത്രമാണെങ്കിൽ- പിന്നെ, അവനല്ലാത്ത വസ്തുക്കളെ ആരാധിക്കുകയും, അവയോട് പ്രാർത്ഥിക്കുകയും ചെയ്യുന്നതിൽ പരം വിഡ്ഢിത്തം മറ്റെന്താണുള്ളത്?! പക്ഷേ, ജനങ്ങൾ അല്ലാഹുവിന് കൽപിക്കേണ്ടുന്ന നിലപാട് അവന് കൽപിക്കുന്നില്ല; സംഗതി ഇത്രയും വ്യക്തമായിരുന്നിട്ടും, അവർ അല്ലാഹുവിന്റെ ശക്തിയെയും, പ്രതാപത്തെയുംകുറിച്ച് ഗൗനിക്കുന്നുമില്ല: ഇതാണതിന് കാരണം.

ٱللَّهُ يَصۡطَفِى مِنَ ٱلۡمَلَٰٓئِكَةِ رُسُلٗا وَمِنَ ٱلنَّاسِۚ إِنَّ ٱللَّهَ سَمِيعُۢ بَصِيرٞ ﴿٧٥﴾

**﴾75﴿ അല്ലാഹു മലക്കുകളിൽനിന്ന് ചില ദൂതൻമാരെ തിരഞ്ഞെടുക്കുന്നു- മനുഷ്യരിൽനിന്നും (തിരഞ്ഞെടുക്കുന്നു). നിശ്ചയമായും, അല്ലാഹു കേൾക്കുന്നവനും കാണുന്നവനുമാകുന്നു.**

يَعۡلَمُ مَا بَيۡنَ أَيۡدِيهِمۡ وَمَا خَلۡفَهُمۡۗ وَإِلَى ٱللَّهِ تُرۡجَعُ ٱلۡأُمُورُ ﴿٧٦﴾

**﴾76﴿ അവരുടെ മുന്നിലുള്ളതും, പിന്നിലുള്ളതും അവൻ അറിയുന്നു;**

**അല്ലാഹുവിങ്കലേക്കത്രെ, കാര്യങ്ങൾ മടക്കപ്പെടുന്നതും.**

---

﴾75﴿ اللَّهُ يَصْطَفِي അല്ലാഹു തിരഞ്ഞെടുക്കുന്നു مِنَ الْمَلَائِكَةِ മലക്കുകളിൽനിന്ന് رُسُلًا ദൂതൻമാരെ وَمِنَ النَّاسِ മനുഷ്യരിൽനിന്നും إِنَّ اللَّهَ നിശ്ചയമായും അല്ലാഹു سَمِيعٌ

കേൾക്കുന്നവനാണ് بَصِيرٌ കാണുന്നവനാണ് ﴾76﴿ يَعْلَمُ അവൻ അറിയും, അറിയുന്നു مَا بَيْنَ أَيْدِيهِمْ അവരുടെ മുന്നിലുള്ളത് وَمَا خَلْفَهُمْ അവരുടെ പിന്നിലുള്ളതും وَإِلَى اللهِ അല്ലാഹുവിങ്കലേക്ക് തന്നെ تُرْجَعُ മടക്കപ്പെടുന്നു الْأُمُورُ കാര്യങ്ങൾ

---

അല്ലാഹുവിന്റെ സന്ദേശങ്ങൾ പ്രവാചകൻമാർക്ക് എത്തിച്ചുകൊടുക്കുക മുതലായ പല കാര്യങ്ങൾക്കും മലക്കുകളിൽ നിന്ന് അവൻ ദൂതൻമാരെ നിശ്ചയിക്കുന്നു. മനുഷ്യർക്ക് അത് എത്തിച്ചുകൊടുക്കാനായി മനുഷ്യരിൽ നിന്നും ദൂതൻമാരെ നിയോഗിക്കുന്നു. രണ്ട് തരത്തിലുള്ള ദൂതൻമാരുടെയും രഹസ്യപരസ്യങ്ങളും, ഭൂതഭാവികളും എല്ലാം അവൻ അറിയുന്നു. അവർ അതിന് യോജിച്ചവരാണോ വിശ്വസ്തരാണോ എന്ന് തുടങ്ങിയ വിവരങ്ങളൊന്നും അവന് അജ്ഞാതമല്ല. എല്ലാ കാര്യവും അവൻ കണ്ടും കേട്ടും കൊണ്ടിരിക്കുന്നു. ഒടുക്കം എല്ലാറ്റിന്റെയും പര്യവസാനവും, തീരുമാനവും അവന്റെ സന്നിധിയിലേക്ക് തന്നെയാണ് താനും. പിന്നെ, എങ്ങനെയാണ്, ആ ദൂതൻമാർ മുഖാന്തരം പ്രബോധനം ചെയ്യപ്പെടുന്ന ലക്ഷ്യങ്ങൾ സത്യവും യഥാർത്ഥവുമല്ലാതിരിക്കുക?!

سجود

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱرْكَعُوا۟ وَٱسْجُدُوا۟ وَٱعْبُدُوا۟ رَبَّكُمْ وَٱفْعَلُوا۟ ٱلْخَيْرَ لَعَلَّكُمْ تُفْلِحُونَ ۩ ﴿٧٧﴾ ۩

**﴾77﴿ ഹേ, വിശ്വസിച്ചവരേ! നിങ്ങൾ, 'റുകൂഉം, സുജൂദും' [കുമ്പിട്ടും, സാഷ്ടാംഗം പതിച്ചുമുള്ള നമസ്കാരം] ചെയ്യുവിൻ; നിങ്ങളുടെ റബ്ബിന് 'ഇബാദത്തും' [ആരാധനയും] ചെയ്യുവിൻ; നന്മ പ്രവർത്തിക്കുകയും ചെയ്യുവിൻ; നിങ്ങൾക്ക് വിജയം സിദ്ധിച്ചേക്കാം.**

---

﴾77﴿ يَا أَيُّهَا الَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ ارْكَعُوا നിങ്ങൾ റുകൂഉ് ചെയ്യുവിൻ (കുമ്പിട്ട് നമസ്കാരം ചെയ്യുവിൻ) وَاسْجُدُوا നിങ്ങൾ സുജൂദും ചെയ്യുവിൻ (സാഷ്ടാംഗം നമസ്കരിക്കുകയും ചെയ്യുവിൻ) وَاعْبُدُوا നിങ്ങൾ ഇബാദത്ത് (ആരാധന) ചെയ്കയും ചെയ്യുവിൻ رَبَّكُمْ നിങ്ങളുടെ റബ്ബിന് وَافْعَلُوا നിങ്ങൾ പ്രവർത്തിക്കയും ചെയ്യുവിൻ الْخَيْرَ നന്മ, നല്ലത്, പുണ്യം لَعَلَّكُمْ നിങ്ങളായേക്കാം, നിങ്ങളാകുവാൻ വേണ്ടി تُفْلِحُونَ നിങ്ങൾ വിജയം പ്രാപിക്കും

---

[ഈ സൂറത്തിൽ ഓത്തിന്റെ സുജൂദ് ചെയ്യേണ്ടുന്ന രണ്ടാമത്തെ ആയത്താണിത്. മുൻഗാമികളായ പലരിൽ നിന്നും ഈ ആയത്തിനുശേഷം സുജൂദ് ചെയ്യേണ്ടതുണ്ടെന്ന് കാണിക്കുന്ന 'രിവായത്തു' കൾ വന്നിരിക്കുന്നു. പണ്ഡിതൻമാർക്കിടയിൽ ഇതിൽ അഭിപ്രായവ്യത്യാസമുണ്ട്. ആയത്തിന്റെ വിവരണം താഴെ വരുന്നതാണ്.]

وَجَـٰهِدُوا۟ فِى ٱللَّهِ حَقَّ جِهَادِهِۦ ۚ هُوَ ٱجْتَبَىٰكُمْ وَمَا جَعَلَ عَلَيْكُمْ فِى

**﴾78﴿ നിങ്ങൾ അല്ലാഹുവിന്റെ കാര്യത്തിൽ സമരം ചെയ്യേണ്ട മുറ പ്രകാരം സമരം ചെയ്യുവിൻ. അവൻ നിങ്ങളെ തിരഞ്ഞെടുത്തിരിക്കുന്നു; മതകാര്യത്തിൽ നിങ്ങളുടെമേൽ**

ٱلدِّينِ مِنۡ حَرَجٖۚ مِّلَّةَ أَبِيكُمۡ إِبۡرَٰهِيمَۚ هُوَ سَمَّىٰكُمُ ٱلۡمُسۡلِمِينَ مِن قَبۡلُ وَفِي هَٰذَا لِيَكُونَ ٱلرَّسُولُ شَهِيدًا عَلَيۡكُمۡ وَتَكُونُواْ شُهَدَآءَ عَلَى ٱلنَّاسِۚ فَأَقِيمُواْ ٱلصَّلَوٰةَ وَءَاتُواْ ٱلزَّكَوٰةَ وَٱعۡتَصِمُواْ بِٱللَّهِ هُوَ مَوۡلَىٰكُمۡۖ فَنِعۡمَ ٱلۡمَوۡلَىٰ وَنِعۡمَ ٱلنَّصِيرُ ﴿٧٨﴾

യാതൊരു വിഷമതയും അവൻ ഏർപ്പെടുത്തിയിട്ടുമില്ല.

നിങ്ങളുടെ പിതാവ് ഇബ്‌റാഹീമിന്റെ മാർഗം! (അതാണ് നിങ്ങളോട് ഉപദേശിക്കുന്നത്.)

മുമ്പും, ഇതിലും [മുൻ വേദങ്ങളിലും ഈ വേദത്തിലും] നിങ്ങൾക്ക് 'മുസ്‌ലിംകൾ' എന്ന് അവൻ പേരുവെച്ചിരിക്കുന്നു; റസൂൽ, നിങ്ങൾക്ക് സാക്ഷിയും, നിങ്ങൾ, മനുഷ്യർക്ക് സാക്ഷികളും ആയിത്തീരുവാൻവേണ്ടിയാകുന്നു (അത്). ആകയാൽ, നിങ്ങൾ നമസ്‌കാരം നിലനിറുത്തുകയും 'സകാത്ത്' [വിശുദ്ധ ധർമം] കൊടുക്കുകയും അല്ലാഹുവിനെ മുറുകെ പിടിക്കുകയും ചെയ്യുവിൻ! അവൻ, നിങ്ങളുടെ യജമാനനാകുന്നു. അപ്പോൾ, (നിങ്ങളുടെ യജമാനൻ) എത്രയോ നല്ല യജമാനൻ! എത്രയോ നല്ല സഹായകനും!

---

﴾78﴿ وَجَاهِدُوا നിങ്ങൾ സമരം ചെയ്യുകയും ചെയ്യുവിൻ فِي اللَّهِ അല്ലാഹുവിന്റെ കാര്യത്തിൽ حَقَّ جِهَادِهِ അവന്റെ (അവന് വേണ്ടിയുള്ള) സമരത്തിന്റെ മുറപ്രകാരം, സമരം ചെയ്യേണ്ടുന്ന മുറയനുസരിച്ച് هُوَ അവൻ اجْتَبَاكُمْ നിങ്ങളെ തിരഞ്ഞെടുത്തിരിക്കുന്നു وَمَا جَعَلَ അവൻ ആക്കിയിട്ടുമില്ല عَلَيْكُمْ നിങ്ങളുടെ മേൽ فِي الدِّينِ മതത്തിൽ, മതകാര്യത്തിൽ مِنْ حَرَجٍ ഒരു വിഷമതയും, ബുദ്ധിമുട്ടും مِلَّةَ أَبِيكُمْ നിങ്ങളുടെ പിതാവിന്റെ മാർഗം إِبْرَاهِيمَ അതായത് ഇബ്‌റാഹീമിന്റെ هُوَ അവൻ سَمَّاكُمُ നിങ്ങൾക്ക് പേർ വെച്ചിരിക്കുന്നു الْمُسْلِمِينَ മുസ്‌ലിംകൾ എന്ന് مِنْ قَبْلُ മുമ്പ് وَفِي هَٰذَا ഇതിലും لِيَكُونَ الرَّسُولُ റസൂൽ ആയിരിക്കുവാൻ, ആയിത്തീരുവാൻവേണ്ടി شَهِيدًا عَلَيْكُمْ നിങ്ങൾക്ക് സാക്ഷി وَتَكُونُوا നിങ്ങൾ ആയിത്തീരുവാനും شُهَدَاءَ സാക്ഷികൾ عَلَى النَّاسِ മനുഷ്യർക്ക്, ജനങ്ങളുടെ മേൽ فَأَقِيمُوا ആകയാൽ നിങ്ങൾ നിലനിറുത്തുവിൻ الصَّلَاةَ നമസ്‌കാരം وَآتُوا നിങ്ങൾ കൊടുക്കുകയും ചെയ്യുവിൻ الزَّكَاةَ സകാത്ത്, വിശുദ്ധ ധർമം وَاعْتَصِمُوا നിങ്ങൾ മുറുകെ പിടിക്കുകയും ചെയ്യുവിൻ, രക്ഷ പ്രാപിക്കുകയും ചെയ്യുവിൻ بِاللَّهِ അല്ലാഹുവിനെ, അല്ലാഹുവിനെക്കൊണ്ട് هُوَ അവൻ مَوْلَاكُمْ നിങ്ങളുടെ യജമാനനാണ്, നാഥനാണ് فَنِعْمَ അപ്പോൾ എത്ര നല്ലവൻ, വളരെ നല്ലവനത്രെ الْمَوْلَىٰ യജമാനൻ وَنِعْمَ എത്ര നല്ലവനും, വളരെ നല്ലവനുമത്രെ النَّصِيرُ സഹായകൻ, രക്ഷകൻ

ഈ അവസാനത്തെ രണ്ട് ആയത്തുകളിലായി, പല ഉപദേശങ്ങളും, സന്തോഷ വാർത്തകളും അല്ലാഹു നമുക്ക് നൽകുന്നു. അതോടുകൂടി മുസ്‌ലിമിന്റെ വ്യക്തിപര മായ ബാധ്യതകളെയും, മുസ്‌ലിം സമുദായത്തിന്റെ മൊത്തത്തിലുള്ള ബാധ്യതകളെയും ചൂണ്ടിക്കാട്ടുകയും ചെയ്യുന്നു. ആയത്തുകളിലെ ഉള്ളടക്കം നമുക്ക് ചുരുക്കത്തിൽ ഇങ്ങനെ ഗ്രഹിക്കാം:-

(1) 'സത്യവിശ്വാസികളേ' എന്ന് സംബോധന ചെയ്തുകൊണ്ട് ആദ്യമായി ഉപദേ ശിക്കുന്നത് 'റുകൂഉം' 'സുജൂദും', ചെയ്യാനാകുന്നു. നമസ്കാരത്തിൽ അനുഷ്ഠിക്കപ്പെ ടേണ്ടുന്ന കർമങ്ങൾ പലതുമുള്ളതിൽ, കൂടുതൽ പ്രധാനപ്പെട്ട രണ്ടെണ്ണമാണ് റുകൂ ഉം, സുജൂദും. നമസ്കാരത്തെ ഉദ്ദേശിച്ചുകൊണ്ട് 'റുകൂഉം സുജൂദും' ചെയ്യുക, എന്ന് ക്വുർആനിൽ പലപ്പോഴും പറയാറുണ്ട്. അത് പോലെത്തന്നെ നമസ്കാരത്തിലെ മറ്റൊരു പ്രധാന ഭാഗമായ നിറുത്തവും (قِيام) ഈ അർത്ഥത്തിൽ ഉപയോഗിക്കാറുണ്ട്. വാക്ക് കൊണ്ടും, പ്രവൃത്തികൊണ്ടും നിർവ്വഹിക്കപ്പെടുന്ന പല കർമങ്ങളുടെയും സമാഹാര മാണ് നമസ്കാരം, ഹൃദയസാന്നിദ്ധ്യം അതിന്റെ ജീവനുമാണ്. അഞ്ച് നേരത്തെ നിർബ്ബന്ധ നമസ്കാരമെന്നോ (المكتوبات) അവയ്ക്ക് പുറമെയുള്ള ഐച്ഛിക നമസ്കാ രമെന്നോ (النوافل) വ്യത്യാസമില്ലാതെ, മൊത്തത്തിൽ നമസ്കാരം വർദ്ധിപ്പിക്കുവാൻ ഉപദേശിക്കുകയാണ് ഇവിടെ ചെയ്തിട്ടുള്ളത്. നമസ്കാരത്തിന് ഇസ്‌ലാമിലുള്ള സ്ഥാന വും, മനുഷ്യനിൽ ആത്മശുദ്ധിയും ദൈവഭക്തിയും ഉണ്ടാക്കുന്നതിൽ നമസ്കാരത്തി നുള്ള സ്വാധീനശക്തിയും പരക്കെ അറിയപ്പെട്ടതാണല്ലോ.

(2) അടുത്തതായി, നമസ്കാരവും അല്ലാത്തവയും അടങ്ങുന്നതായ 'ഇബാ ദത്തു'കൾ- ആരാധനാകർമങ്ങൾ- ചെയ്യാൻ ഉപദേശിക്കപ്പെട്ടിരിക്കുന്നു. നമസ്കാരം, ദിക്ർ, ദുആ, തസ്ബീഹ്, ക്വുർആൻ പാരായണം, പാപമോചനം തേടൽ, ബലികർമ ങ്ങൾ മുതലായവ- അഥവാ അല്ലാഹുവിന്റെ മുമ്പിൽ താഴ്മ അർപ്പിക്കുന്നതും,അവ നോട് പ്രാർഥിക്കുന്നതും അവന്റെ സ്തുതി കീർത്തനങ്ങൾ പ്രകാശിപ്പിക്കുന്നതുമായ പുണ്യകർമങ്ങൾ- ഇവയ്ക്കാണ് സാധാരണ 'ഇബാദത്ത്' (عبادة) എന്നും, 'ആരാധന' എന്നും പറയുന്നത്. (ഇബാദത്തിനെ സംബന്ധിച്ച് വിശദമായ ഒരു വിവരണം സൂറ: ഫാത്തിഹഃയുടെ വ്യാഖ്യാനത്തിൽ നൽകിയിട്ടുണ്ട്.)

(3) പിന്നീട് തുടർന്ന് ഉപദേശിക്കുന്നത് നന്മ പ്രവർത്തിക്കുവാനാണ്. മേൽപറഞ്ഞ നമസ്കാരം തുടങ്ങിയ എല്ലാ ആരാധനാകർമങ്ങൾക്കുംപുറമെ, ജനങ്ങൾക്ക് ഉപകാരം ചെയ്യുക, ദാനധർമം ചെയ്യുക, നന്നായി പെരുമാറുക, നല്ലതിനെ ഉപദേശിക്കുക, കുടും ബബന്ധം പാലിക്കുക, സഹജീവികളോട് ദയ കാണിക്കുക, ഇടപാടുകളിലും മറ്റും മര്യാദ പാലിക്കുക തുടങ്ങിയ സൽക്കർമങ്ങളെല്ലാം ഇതിൽ ഉൾപ്പെടുന്നു. നമസ്കാര ത്തിന്റെ കാര്യം പ്രത്യേകമായി ആദ്യം എടുത്തുപറഞ്ഞശേഷം, രണ്ടാമത്തെയും, മൂന്നാ മത്തെയും ഉപദേശങ്ങളുടെ കൂട്ടത്തിൽ വീണ്ടും വീണ്ടും അത് ആവർത്തിച്ചടക്കം ചെയ്യ പ്പെട്ടിരിക്കുന്നതായും, ഇബാദത്തിന്റെ കാര്യം മൂന്നാമത്തെ ഉപദേശത്തിൽ ഒന്ന് കൂടി ഉൾപ്പെടുത്തി ആവർത്തിക്കപ്പെട്ടിരിക്കുന്നതായും കാണാം. ഇതിൽ നിന്ന് ഓരോ ഇന ത്തിന്റെയും പ്രാധാന്യം നമുക്ക് മനസ്സിലാക്കാം.

(4) ഈ ഉപദേശങ്ങൾ സ്വീകരിക്കുന്നപക്ഷം നിങ്ങൾക്ക് വിജയം സിദ്ധിച്ചേക്കാമെ ന്നാണ് അല്ലാഹു തുടർന്ന് പറയുന്നത്. ഇതിൽ നാം മനസ്സിരുത്തേണ്ടുന്ന ഒരു പ്രധാന സംഗതി അടങ്ങുന്നുണ്ട്. മേൽപറഞ്ഞ മൂന്ന് ഇനങ്ങളിൽ (നമസ്കാരം, ഇബാദത്ത്,

നന്മ പ്രവർത്തിക്കൽ എന്നിവയിൽ) ഏതെങ്കിലും ഒന്നിൽമാത്രം മുഴുകിയിരിക്കയും, മറ്റുള്ളവയിൽ അശ്രദ്ധകാണിക്കുകയും ചെയ്യരുത്– സന്ദർഭത്തിനും കഴിവിനും അനുസരിച്ച് എല്ലാ ഇനത്തിൽപെട്ട സൽകാര്യങ്ങളും അനുഷ്ഠിച്ചെങ്കിൽ മാത്രമേ വിജയം കൈവരികയുള്ളൂ –എന്നുള്ളതാണത്. വാസ്തവത്തിൽ മനുഷ്യൻ അനുഷ്ഠാനത്തിൽ വരുത്തേണ്ടുന്ന കടമകളെല്ലാം തന്നെ ഈ മൂന്ന് വാക്കിൽ അടങ്ങിയിട്ടുണ്ട്. അവസാനത്തെ ആയത്തിൽ പ്രത്യേകം എടുത്തുപറഞ്ഞിട്ടുള്ളത് ആ മൂന്ന് ഇനത്തിൽപെട്ട ചില പ്രധാന വിഷയങ്ങൾ മാത്രമാണെന്ന് കാണാം. അതുകൊണ്ടാണ് വിജയസിദ്ധിയുടെ വാഗ്ദാനം ഈ മൂന്ന് കാര്യങ്ങളോട് ചേർത്തുതന്നെ നൽകുന്നതും.

(5) പിന്നീട്, അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യാൻ (**الجهاد في سبيل الله**) കൽപിക്കുന്നു. മേൽപറഞ്ഞ സൽക്കാര്യങ്ങളുടെ കൂട്ടത്തിൽ അതിപ്രധാനമായ ഒന്നത്രെ അല്ലാഹുവിനുവേണ്ടിയുള്ള –അതെ അവന്റെ മതവിഷയത്തിലുള്ള –സമരം. സമരമുഖങ്ങൾ പലതുണ്ട്: 1. അവിശ്വാസികൾ തുടങ്ങിയ ഇസ്‌ലാമിന്റെ പ്രത്യക്ഷശത്രുക്കളുമായുള്ള സമരം. ഇതിൽ യുദ്ധംവരെയുള്ള പലതും ഉൾപെടുന്നു. 2. പിശാചിനോടുള്ള സമരം. 3. തന്നിഷ്ടത്തോടുള്ള സമരം. ഒരു കണക്കിന് ഈ ഒടുവിൽ പറഞ്ഞ സമരമാണ്, മറ്റ് രണ്ടിലും വെച്ച് കൂടുതൽ പ്രയാസകരമായത്. അതുകൊണ്ടാണ് ഇമാം ബൈഹക്വീ (റ)യും മറ്റും രിവായത്ത് ചെയ്യുന്ന ഒരു ഹദീഥിൽ ഇപ്രകാരം കാണുന്നത്:– 'ഒരു യുദ്ധം കഴിഞ്ഞുവരുന്ന സ്വഹാബികളോട് നബി തിരുമേനി ﷺ പറഞ്ഞു:–'നിങ്ങൾ ചെറിയ സമരത്തിൽ നിന്ന് വലിയ സമരത്തിലേക്ക് വന്നിരിക്കുന്നു.' അപ്പോൾ ചോദിക്കപ്പെട്ടു: 'ഏതാണ് വലിയ സമരം?' തിരുമേനി ഉത്തരം പറഞ്ഞു: **مجاهدة العبد هواه** (അടിയൻ തന്റെ തന്നിഷ്ടത്തോട് നടത്തുന്ന സമരമാണ്) മേൽ പറഞ്ഞ എല്ലാ സമരങ്ങളും, അതതിന്റെ സ്ഥാനവും, സ്ഥലവും അനുസരിച്ച് നടത്തപ്പെടണമെന്നാണ് ഇവിടെ കൽപിക്കപ്പെടുന്നത്. ദേഹംകൊണ്ടും, ധനംകൊണ്ടുമുള്ള എല്ലാ സമരവകുപ്പുകളും അതിൽ ഉൾപ്പെടുന്നു. വേദനയേറിയ ശിക്ഷയിൽനിന്ന് രക്ഷ നൽകുന്നതും, പാപങ്ങൾ പൊറുക്കുവാനും, സ്വർഗത്തിൽ പ്രവേശിക്കുവാനും കാരണമാകുന്നതുമായ കാര്യങ്ങൾ വിവരിച്ചുകൊണ്ട് സൂറ: സ്വഫ്ഫിൽ (**الصف**) അല്ലാഹു ഇങ്ങനെ പറയുന്നു:–

تُؤْمِنُونَ بِاللَّهِ وَرَسُولِهِ وَتُجَاهِدُونَ فِي سَبِيلِ اللَّهِ بِأَمْوَالِكُمْ وَأَنفُسِكُمْ ذَٰلِكُمْ خَيْرٌ لَّكُمْ إِن كُنتُمْ تَعْلَمُونَ - الصف

സാരം: (നിങ്ങൾ അല്ലാഹുവിലും, അവന്റെ റസൂലിലും വിശ്വസിക്കണം; അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങളുടെ സ്വത്തുക്കൾകൊണ്ടും ദേഹങ്ങൾകൊണ്ടും സമരം ചെയ്യുകയും വേണം. അത് നിങ്ങൾക്ക് ഉത്തമമായിട്ടുള്ളതാണ്– നിങ്ങൾ അറിയുന്നവരാണെങ്കിൽ)

(6) 'അവൻ നിങ്ങളെ തിരഞ്ഞെടുത്തിരിക്കുന്നു'വെന്ന വാക്യം, മുസ്‌ലിം സമുദായത്തിന് അല്ലാഹു നൽകുന്ന ഒരു കീർത്തിമുദ്രയാകുന്നു. പ്രവാചകൻമാരിൽവെച്ച് ഏറ്റവും ശ്രേഷ്ഠനായ റസൂലിനെയും, വേദഗ്രന്ഥങ്ങളിൽവെച്ച് ഏറ്റവും ശ്രേഷ്ഠമായ വേദഗ്രന്ഥവും, നിയമ സംഹിതയിൽവെച്ച് കൂടുതൽ പരിപൂർണമായ നിയമസംഹിതയും തന്നു നിങ്ങളെ അവൻ ശ്രേഷ്ഠമാക്കിയിട്ടുണ്ട് എന്ന് സാരം. അതുകൊണ്ട് മേൽപറഞ്ഞ ഉപദേശങ്ങളനുസരിച്ച് നടക്കുവാൻ മറ്റേത് സമുദായത്തെക്കാളുമധികം നിങ്ങൾക്ക് ബാധ്യതയുണ്ട് എന്ന ഒരു സൂചനയും അതിലടങ്ങുന്നു.

(7) ഇത്രയും പറയുമ്പോൾ, നിങ്ങൾക്ക് വഹിക്കുവാൻ കഴിയാത്തതോ, അനുഷ്ഠിക്കുക സാധ്യമല്ലാത്തതോ ആയ വമ്പിച്ച ഒരു ഭാരമാണ് നിങ്ങളിൽ ചുമത്തപ്പെട്ടിരിക്കു

ന്നതെന്ന് കരുതേണ്ട- 'മതത്തിൽ നിങ്ങളുടെമേൽ യാതൊരു വിഷമതയും ഏർപ്പെടുത്തിയിട്ടില്ല.' (وَمَا جَعَلَ عَلَيْكُمْ فِي الدِّينِ مِنْ حَرَجٍ)- എന്ന് പരമകാരുണികനായ അല്ലാഹു നമ്മെ സമാധാനിപ്പിക്കുന്നു. നമസ്ക്കാരം തുടങ്ങി ജിഹാദ് (സമരം) വരെയുള്ള എല്ലാ കാര്യങ്ങളും ഓരോരുത്തരും അവരുടെ കഴിവനുസരിച്ച് മാത്രമാണ് ചെയ്യേണ്ടതുള്ളത്; ഓരോ ദേഹത്തിനും ചെയ്യാൻ നിവൃത്തിയുള്ളതല്ലാതെ അവൻ നിങ്ങളോട് ശാസിക്കുന്നില്ല. (لَا يُكَلِّفُ اللَّهُ نَفْسًا إِلَّا وُسْعَهَا) ഓരോ കൽപനയും അനുസരിക്കുന്നതിൽ സാന്ദർഭികമായി ഏർപ്പെട്ടേക്കുന്ന ബുദ്ധിമുട്ടുകളിൽ അതാതിന്നനുയോജ്യമായ വിട്ടുവീഴ്ചകളും, ഇളവുകളും (الرخصة) അവൻ അനുവദിച്ചിട്ടുണ്ട്. നിങ്ങളെ ഞെരുക്കണമെന്ന് അവൻ ഉദ്ദേശിക്കുന്നേയില്ല. (وَلَا يُرِيدُ بِكُمُ الْعُسْرَ) യാത്രകളിൽ രണ്ടുനേരത്തെ നമസ്ക്കാരം ഒരേസമയത്ത് നിങ്ങൾക്ക് കൂട്ടിച്ചേർത്ത് (جمع ആക്കി) നമസ്ക്കരിക്കാം, വലിയ നമസ്ക്കാരങ്ങൾ ചുരുക്കി (قصر ആക്കി) നമസ്ക്കരിക്കുകയും ചെയ്യാം. യാത്രയിലോ, രോഗത്തിലോ ആകുമ്പോൾ നോമ്പ് നീട്ടിവെക്കാം. അങ്ങനെ എത്രയോ ഉദാഹരണങ്ങൾ! എനി, കടമകൾ നിർവ്വഹിക്കുന്നതിൽ നിങ്ങൾ വല്ല അലസതയും വരുത്തിയെന്നിരിക്കട്ടെ; എന്നാൽ, നിങ്ങൾക്ക് നിങ്ങളുടെ റബ്ബിനോട് പാപം പൊറുത്തുതരുവാനപേക്ഷിക്കാം. നിശ്ചയമായും അവൻ ധാരാളം പൊറുക്കുന്നവനാണ്. (استغفروا ربكم إنه كان غفارا)

(8) മുമ്പ് ആർക്കുമില്ലാത്ത ഒരു പുതിയ മാർഗമൊന്നുമല്ല നിങ്ങളോട് ഉപദേശിക്കുന്നതും, കൽപിക്കുന്നതും. നിങ്ങളുടെ പൂർവ്വപിതാവും, എല്ലാവരാലും ആദരിക്കപ്പെടുന്ന പ്രവാചകനുമായ ഇബ്റാഹീം നബി (അ)യുടെ മാർഗം പിൻപറ്റണമെന്നാണ്, നിങ്ങളോട് ഉപദേശിക്കപ്പെടുന്നതിന്റെ ചുരുക്കം. അദ്ദേഹം ആചരിച്ചതും, പ്രബോധനം ചെയ്തതും ഇങ്ങനെത്തന്നെയായിരുന്നു. എന്നൊക്കെയാണ് 'നിങ്ങളുടെ പിതാവ് ഇബ്റാഹീമിന്റെ മാർഗം' എന്ന് പ്രസ്താവിച്ചതിന്റെ വിവക്ഷ.

സത്യവിശ്വാസികളിൽ, അറബികളും, അല്ലാത്തവരും ഉൾപെടുമല്ലോ. അറബികളെ സംബന്ധിച്ചിടത്തോളം- അവർ ജൂതൻമാരോ ക്രിസ്ത്യാനികളോ ആയിക്കൊള്ളട്ടെ- അവരുടെ പൂർവ്വപിതാവാണ് ഇബ്റാഹീം നബി (അ) എന്ന് വ്യക്തമാകുന്നു. ക്വുർആൻ അവതരിച്ചുകൊണ്ടിരിക്കുമ്പോഴത്തെ മുസ്ലിംകൾ മിക്കവാറും അറബികളായിരുന്നു. ക്വുർആൻ ആദ്യമായി അഭിമുഖീകരിക്കുന്നതും അവരെയാണ്. കൂടാതെ, ക്വുർആനിൽ- النَّبِيُّ أَوْلَى بِالْمُؤْمِنِينَ مِنْ أَنفُسِهِمْ-الاحزاب (സത്യവിശ്വാസികളോട്, അവരുടെ സ്വന്തം ദേഹത്തെക്കാൾ ബന്ധപ്പെട്ട ആളാണ് പ്രവാചകൻ) എന്നും അല്ലാഹു പറയുന്നുണ്ട്. ആ നിലക്ക് പ്രവാചകൻമാർ സമുദായത്തിന്റെ ആത്മപിതാക്കളാണ്. അതുകൊണ്ടുതന്നെയാണ്, നബി തിരുമേനിﷺയുടെ ഭാര്യമാരെക്കുറിച്ച് 'സത്യവിശ്വാസികളുടെ ഉമ്മമാർ' (امهات المؤمنين) എന്ന് പറയുന്നതും. ഇങ്ങനെ നോക്കുമ്പോൾ 'നിങ്ങളുടെ പിതാവ്' എന്ന് ഇബ്റാഹീം നബി (അ)യെക്കുറിച്ച് പ്രസ്താവിച്ചത് അറബികളല്ലാത്തവരെ സംബന്ധിച്ചും അർത്ഥവത്താണെന്ന് കാണാം. ഇബ്റാഹീം നബി (അ)യുടെ നടപടി മാർഗത്തെപ്പറ്റി ഇങ്ങനെ വിശേഷിപ്പിക്കപ്പെടാറുണ്ട് الحنيفية السمحة ليلها كنهارها (സാരം: വളവും തിരിവുമില്ലാതെ ഋജുവായ വിശാലമാർഗം. അതിന്റെ രാത്രിയും പകൽപോലെത്തന്നെ സ്പഷ്ടവും, വ്യക്തവുമാണ്.)

(9) മുൻവേദങ്ങളിലും, ഈ വേദത്തിലും 'മുസ്‌ലിംകൾ' എന്ന് അല്ലാഹു നമുക്ക് പേരുവെച്ചിരിക്കുന്നതായി അല്ലാഹു നമ്മെ അറിയിക്കുന്നു. അല്ലാഹു മനുഷ്യവർഗത്തിനുവേണ്ടി തൃപ്തിപ്പെട്ടുകൊടുത്ത ഒരേ ഒരു മതമാണ് ഇസ്‌ലാം. അത് അനുസരിക്കുന്നവർക്ക് അന്നും ഇന്നും മുസ്ലിംകൾ എന്ന് തന്നെ പേർ. അല്ലാഹുവിന്റെ നിയമങ്ങൾക്ക് കീഴ്പെട്ടവർ, തന്റേതെല്ലാം അല്ലാഹുവിനായി വിട്ടുകൊടുക്കുന്നവർ എന്നൊക്കെയാണ് ആ പേരിന്റെ അർത്ഥം. ഹാ! എത്ര നല്ല പേർ! എത്ര അർത്ഥവത്തായ നാമം! ഈ പരിപാവന നാമത്തിന്റെ യഥാർത്ഥ അർഹന്മാരിൽ അല്ലാഹു നമ്മെ ഉൾപ്പെടുത്തട്ടെ! آمين

(10) മുഹമ്മദ് നബിﷺയുടെ സമുദായമേ! ഇങ്ങനെയൊക്കെ നിങ്ങൾ തിരഞ്ഞെടുക്കപ്പെടുകയും ബഹുമാനിക്കപ്പെടുകയും ചെയ്തിരിക്കുന്നത് മൂലം, നിങ്ങളെക്കൊണ്ട് ചില കാര്യങ്ങൾ ഉദ്ദേശിക്കപ്പെട്ടിട്ടുണ്ട്; അത് നിങ്ങൾ ഓർക്കേണ്ടതും, പ്രായോഗികമാക്കേണ്ടതുമാണ് എന്നത്രെ പിന്നീട് അല്ലാഹു നമ്മെ ഉണർത്തുന്നത്. 'റസൂൽ നിങ്ങൾക്ക് സാക്ഷിയും, നിങ്ങൾ മനുഷ്യർക്ക് സാക്ഷികളും ആയിത്തീരുവാൻ വേണ്ടി' എന്ന വാക്യം അതാണ് കാണിക്കുന്നത്. മുസ്‌ലിംസമുദായത്തിൽ പല ജനതകളും, പലപ്പോഴായി കാലം കഴിഞ്ഞുപോയിട്ടുണ്ട്. ഓരോന്നിലും, ഒന്നോ അധികമോ പ്രവാചകൻമാരും ഉണ്ടായിരുന്നു. എന്നാൽ, നിങ്ങളുടെ പ്രവാചകൻ അന്ത്യപ്രവാചകനാണ്; എനിയൊരു പ്രവാചകൻ എഴുന്നേൽപിക്കപ്പെടുവാനില്ല. അതുകൊണ്ട് നിങ്ങൾ മുസ്‌ലിം സമുദായങ്ങളിൽവെച്ച് അവസാനത്തെ സമുദായമാകുന്നു. ലോകാവസാനം വരെ നിങ്ങൾ നിലനിൽക്കണം. അഥവാ, നിങ്ങൾവഴി ഇസ്‌ലാം നിലനിൽക്കേണ്ടതുണ്ട്. അതിനാൽ നിങ്ങളുടെ മാർഗം നിങ്ങൾക്ക് കാണിച്ചും, പഠിപ്പിച്ചും തരുവാൻ വേണ്ടി നാം മുഹമ്മദ് നബി (ﷺ)യെ നിങ്ങളിൽ അയച്ചു തന്നിരിക്കുന്നു. അദ്ദേഹത്തിന്റെ പ്രബോധനവും ചര്യയും പിൻതുടർന്നുകൊണ്ട് നിങ്ങൾ അദ്ദേഹത്തെ നിങ്ങൾക്ക് സാക്ഷിയും, മാതൃകയുമായി സ്വീകരിക്കേണ്ടതുണ്ട്. അതേ സാക്ഷ്യവും, മാതൃകയും നിങ്ങൾവഴി ലോകാവസാനം വരെയുള്ള ജനങ്ങളിലും നിലനിൽക്കേണ്ടതുണ്ട്. ചുരുക്കിപറഞ്ഞാൽ നിങ്ങളുടെ നടപടികളത്രയും, നിങ്ങൾ റസൂലിൽനിന്ന് പഠിച്ചുപരിചയിക്കുകയും, അത് മറ്റുള്ളവർക്ക് അതേപടി നിങ്ങൾ കാണിച്ചുകൊടുക്കുകയും ചെയ്യേണ്ടതുണ്ട്. ഈ മാതൃകാസാക്ഷ്യം മുസ്‌ലിംകൾ നിറവേറ്റുന്നപക്ഷം, ഇതിനെക്കാൾ ഉന്നതവും, മഹത്വം കൂടിയതുമായ ഒരു സാക്ഷ്യത്തിന്റെ പദവി അവർക്ക് പരലോകത്ത് വെച്ചും ലഭിക്കുവാനുണ്ട്. അതാണിവിടെ പ്രധാനമായും ഉദ്ദേശിക്കപ്പെടുന്നത്. പക്ഷേ, ഈ ഐഹിക സാക്ഷ്യം നിറവേറ്റാത്തവന് ആ ഉന്നത സാക്ഷ്യത്തിന്റെ പദവിക്ക് അർഹതയുണ്ടായിരിക്കയില്ല.

അതായത്: മേൽപറഞ്ഞ ഉദ്ദേശ്യങ്ങളനുസരിച്ചും, ഇബ്റാഹീം നബി (അ)യുടെ മാർഗം പിൻപറ്റിയുംകൊണ്ട് ജീവിക്കുന്നപക്ഷം ഖിയാമത്ത് നാളിൽ, നിങ്ങൾ ഉത്തമൻമാരും നേർമാർഗികളുമാണെന്നതിന് റസൂൽ നിങ്ങൾക്ക് സാക്ഷിയായിരിക്കും. മാത്രമല്ല, ഇതര ജനങ്ങൾ നല്ലവരോ, ചീത്തപ്പെട്ടവരോ എന്നതിന് നിങ്ങളും അവിടെ സാക്ഷികളായിരിക്കുമെന്നർത്ഥം. അല്ലാഹുവിന്റെ ന്യായാധിപത്യത്തിൽ നടക്കുന്ന ആ വമ്പിച്ച മഹാകോടതിയിൽ സ്വീകരിക്കപ്പെടുന്ന സാക്ഷികൾ അതിഭാഗ്യവാൻമാർതന്നെ! അല്ലാഹു നമ്മെ അക്കൂട്ടത്തിൽ ഉൾപ്പെടുത്തട്ടെ! ആമീൻ! റസൂൽ നിങ്ങൾക്കും, നിങ്ങൾ ജനങ്ങൾക്കും സാക്ഷികളായിത്തീരുക എന്ന് പറഞ്ഞതിന് മുൻഗാമികളാൽ പ്രമാണിക്കപ്പെട്ടുവന്നിട്ടുള്ള വ്യാഖ്യാനം ഈ രണ്ടാമത് പറഞ്ഞതാണ്. ഈ സ്ഥാനം ലഭിക്കേണമെങ്കിൽ ആദ്യം ചൂണ്ടിക്കാട്ടിയ സാക്ഷ്യം നാം നിറവേറ്റിയേ തീരൂ എന്ന് വ്യക്തമാണ്. അതോട് ബന്ധപ്പെടുത്തിക്കൊണ്ട് അല്ലാഹു തുടർന്നുപറയുന്നത് നോക്കുക:

(11) ആകയാൽ, നിങ്ങൾ നമസ്കാരം നിലനിറുത്തുകയും, സകാത്ത് കൊടുക്കുകയും, അല്ലാഹുവിനെ മുറുകെപ്പിടിക്കുകയും ചെയ്യുവിൻ.' (فاقيموا الصلوة - الخ) ഈ മൂന്ന് കാര്യങ്ങളും വാസ്തവത്തിൽ, മുകളിൽ പറഞ്ഞ ഉപദേശങ്ങളിൽ ഉൾപ്പെട്ടിട്ടുള്ളത് തന്നെയാണ്. അതെ, അതിന്റെ ഒരു വകഭേദത്തോട് കൂടിയുള്ള ആവർത്തനമാകുന്നു. ഇസ്‌ലാമിലെ മൗലികപ്രധാനമായ രണ്ട് നിർബന്ധ കർമങ്ങളുടെ– നമസ്കാരത്തിന്റെയും സകാത്തിന്റെയും– കാര്യം ഇവിടെ പ്രത്യേകം ഓർമിപ്പിച്ചിരിക്കുകയാണ്. മനുഷ്യനും സ്രഷ്ടാവും തമ്മിലുള്ള കെട്ടുപാടുകളെ പ്രതിഫലിപ്പിക്കുന്നതും, ആത്മീയശുദ്ധി കൈവരുത്തുന്നതിന് മറ്റേന്തിനെക്കാളും ഉപയുക്തവുമായ ഒരു ആരാധനാ കർമമാണ് നമസ്ക്കാരം. മനുഷ്യനും സമുദായവും തമ്മിലുള്ള കെട്ടുപാടുകളെ പ്രതിഫലിപ്പിക്കുന്ന സാമൂഹ്യമായ കടമകളിൽ മികച്ചുനിൽക്കുന്നതാണ് സകാത്ത്. മതത്തിന്റെ പേരിൽ, ക്വുർആന്റെ പേരിൽ, തൗഹീദിന്റെ പേരിൽ– അങ്ങനെ പല നിലക്കും– മനുഷ്യൻ പലതും അംഗീകരിക്കേണ്ടതുണ്ട്: പ്രവർത്തിക്കേണ്ടതുണ്ട്. അവയ്ക്കെല്ലാം നിദാനമായിട്ടുള്ള ഏകാടിസ്ഥാനമാണ്, 'നിങ്ങൾ അല്ലാഹുവിനെ മുറുകെപ്പിടിക്കുവിൻ' (وَاعْتَصِمُوا بِاللَّهِ) എന്ന് പറഞ്ഞത്. വളരെ വിപുലമായ സാരങ്ങളാണ് ആ വാക്ക് ഉൾക്കൊള്ളുന്നത് എന്ന് ചിന്തിക്കുന്നവർക്കറിയാം, കൂടുതൽ വിശദീകരിക്കേണ്ടതില്ല.

(12) അല്ലാഹു നിർദ്ദേശിച്ചതും, കൽപിച്ചതുമെല്ലാം നിങ്ങൾ സ്വീകരിക്കണം; ഒരിക്കലും അവൻ നിശ്ചയിച്ച പരിധി വിട്ടുപോകരുത്; എല്ലാവരും ഈ ഒരു അടിസ്ഥാനത്തിൽ നിലകൊള്ളണം; തമ്മിൽ ഭിന്നിച്ചുകൊണ്ടോ, അല്ലാഹുവിന്റെ മാർഗവും പിശാചിന്റെ മാർഗവും തമ്മിൽ കൂട്ടിക്കലർത്തിക്കൊണ്ടോ ആയിരിക്കരുത്; നിങ്ങളുടെ ഉദ്ദിഷ്ടങ്ങൾ ശരിപ്പെടുന്നതിലും, വിഷമങ്ങൾക്ക് പരിഹാരമുണ്ടാകുന്നതിലുമെല്ലാം നിങ്ങൾ അല്ലാഹുവിനെ മാത്രം ശരണം പ്രാപിക്കണം; മറ്റാരിലും നിങ്ങളുടെ അപേക്ഷ അർപ്പിക്കരുത്; നിങ്ങൾ അവനെ മാത്രം ആശ്രയിക്കുകയും, അവനിൽ മാത്രം വിശ്വാസവും ഭക്തിയും അർപ്പിക്കുകയും ചെയ്യുന്നപക്ഷം, അവൻ നിങ്ങൾക്ക് എല്ലാവിധ സഹായവും, രക്ഷയും നൽകുന്നതാണ്. എന്നിങ്ങനെയുള്ള അനേകം സൂചനകൾ وَاعْتَصِمُوا بِاللَّهِ(നിങ്ങൾ അല്ലാഹുവിനെ മുറുകെപ്പിടിക്കുവിൻ) എന്ന തിരുവാക്യത്തിൽ അന്തർഭവിച്ചുകിടപ്പുണ്ട്. സത്യവിശ്വാസികൾക്ക് സന്തോഷവും, ആവേശവും നൽകിക്കൊണ്ട് അല്ലാഹു ഈ അദ്ധ്യായം ഇങ്ങനെ ഉപസംഹരിക്കുന്നു: 'അവൻ നിങ്ങളുടെ യജമാനനാണ്. അപ്പോൾ നിങ്ങളുടെ യജമാനൻ എത്രയോ നല്ല യജമാനൻ! എത്രയോ നല്ല സഹായകനും'! (هُوَ مَوْلَاكُمْ فَنِعْمَ الْمَوْلَىٰ وَنِعْمَ النَّصِيرُ)

والحمد لله رب العالمين وله المنة والفضل

سورة المؤمنون

# 23. സൂറതുൽ മുഅ്മിനൂൻ

മക്കയിൽ അവതരിച്ചത് - വചനങ്ങൾ 118 - വിഭാഗം (റുകൂഉ്) 6

[75,76,77 എന്നീ ആയത്തുകൾ മദനീയാണെന്നും പറയപ്പെട്ടിട്ടുണ്ട്]

## ജുസ്ഉ് - 18

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

പരമ കാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

قَدۡ أَفۡلَحَ ٱلۡمُؤۡمِنُونَ ﴿١﴾

《1》 തീർച്ചയായും, സത്യവിശ്വാസികൾ വിജയിച്ചിരിക്കുന്നു:-

ٱلَّذِينَ هُمۡ فِي صَلَاتِهِمۡ خَٰشِعُونَ ﴿٢﴾

《2》 അതായത്: തങ്ങളുടെ നമസ്കാരത്തിൽ ഭക്തികാണിക്കുന്നവർ;

وَٱلَّذِينَ هُمۡ عَنِ ٱللَّغۡوِ مُعۡرِضُونَ ﴿٣﴾

《3》 വ്യർത്ഥമായ കാര്യത്തിൽ നിന്ന് തിരിഞ്ഞു കളയുന്നവരും;

وَٱلَّذِينَ هُمۡ لِلزَّكَوٰةِ فَٰعِلُونَ ﴿٤﴾

《4》 'സകാത്ത്'(വിശുദ്ധധർമം) ചെയ്യു ന്നവരും;

وَٱلَّذِينَ هُمۡ لِفُرُوجِهِمۡ حَٰفِظُونَ ﴿٥﴾

《5》 തങ്ങളുടെ ഗുഹ്യസ്ഥാനങ്ങളെ സൂക്ഷിച്ചു വരുന്നവരും;

إِلَّا عَلَىٰٓ أَزۡوَٰجِهِمۡ أَوۡ مَا مَلَكَتۡ

《6》 തങ്ങളുടെ ഭാര്യമാരെയോ, അല്ലെങ്കിൽ തങ്ങളുടെ വലങ്കൈകൾ ഉടമപ്പെടുത്തിയവരെയോ സംബന്ധിച്ച് ഒഴികെ, കാരണം,

أَيْمَـٰنُهُمْ فَإِنَّهُمْ غَيْرُ مَلُومِينَ ﴿٦﴾

നിശ്ചയമായും അവർ ആക്ഷേപിക്കപ്പെട്ടുകൂടാത്തവരാകുന്നു:-

فَمَنِ ٱبْتَغَىٰ وَرَآءَ ذَٰلِكَ فَأُو۟لَـٰٓئِكَ هُمُ ٱلْعَادُونَ ﴿٧﴾

《7》 എന്നാൽ അതിനപ്പുറം ആരെങ്കിലും തേടുന്നതായാൽ, അക്കൂട്ടർ തന്നെയാണ് അതിരു വിട്ടവർ.

وَٱلَّذِينَ هُمْ لِأَمَـٰنَـٰتِهِمْ وَعَهْدِهِمْ رَٰعُونَ ﴿٨﴾

《8》 തങ്ങളുടെ അമാനത്ത് (വിശ്വസ്തത) കളെയും, ഉടമ്പടിയെയും പാലിച്ചു വരുന്നവരും

وَٱلَّذِينَ هُمْ عَلَىٰ صَلَوَٰتِهِمْ يُحَافِظُونَ ﴿٩﴾

《9》 തങ്ങളുടെ നമസ്കാരങ്ങളെപ്പറ്റി സൂക്ഷിച്ചുപോരുന്നവരും (ഇങ്ങിനെയുള്ള സത്യവിശ്വാസികൾ വിജയിച്ചിരിക്കുന്നു).

أُو۟لَـٰٓئِكَ هُمُ ٱلْوَٰرِثُونَ ﴿١٠﴾

《10》 അക്കൂട്ടർ തന്നെയാണ്, അനന്തരാവകാശികൾ

ٱلَّذِينَ يَرِثُونَ ٱلْفِرْدَوْسَ هُمْ فِيهَا خَـٰلِدُونَ ﴿١١﴾

《11》 അതായത് : ഫിർദൗസിനെ (ഉന്നത സ്വർഗത്തെ) അനന്തരാവകാശമെടുക്കുന്നവർ. അവർ അതിൽ നിത്യവാസികളായിരിക്കുന്നതാണ്.

---

《1》 قَدْ أَفْلَحَ തീർച്ചയായും വിജയിച്ചു الْمُؤْمِنُونَ സത്യവിശ്വാസികൾ 《2》 الَّذِينَ അതായത് യാതൊരുകൂട്ടർ هُمْ അവർ فِي صَلَاتِهِمْ തങ്ങളുടെ നമസ്കാരത്തിൽ خَاشِعُونَ ഭക്തി കാണിക്കുന്നവരാണ് (അങ്ങിനെയുള്ളവർ) 《3》 وَالَّذِينَ യാതൊരുകൂട്ടരും هُمْ അവർ عَنِ اللَّغْوِ വ്യർത്ഥമായതിൽ നിന്ന്, അനാവശ്യത്തിൽ നിന്ന് مُعْرِضُونَ തിരിഞ്ഞുകളയുന്നവരാണ്, അശ്രദ്ധരാണ് 《4》 وَالَّذِينَ യാതൊരു കൂട്ടരും هُمْ അവർ لِلزَّكَاةِ സകാത്തിനെ فَاعِلُونَ ചെയ്യുന്നവരാണ്, നിർവ്വഹിക്കുന്നവരാണ് 《5》 وَالَّذِينَ യാതൊരു കൂട്ടരും هُمْ അവർ لِفُرُوجِهِمْ തങ്ങളുടെ ഗുഹ്യസ്ഥാനങ്ങളെ حَافِظُونَ സൂക്ഷിച്ചുവരുന്നവരാണ്, കാക്കുന്നവരാണ് 《6》 إِلَّا عَلَىٰ أَزْوَاجِهِمْ അവരുടെ ഭാര്യമാരെ സംബന്ധിച്ചു ഒഴികെ أَوْ مَا مَلَكَتْ അല്ലെങ്കിൽ ഉടമപ്പെടുത്തിയവരെ أَيْمَانُهُمْ അവരുടെ വലക്കൈകൾ فَإِنَّهُمْ എന്നാൽ (കാരണം) നിശ്ചയമായും അവർ غَيْرُ مَلُومِينَ ആക്ഷേപിക്കപ്പെട്ടു കൂടാത്തവരാണ്, ആക്ഷേപാർഹരല്ലാത്തവരാണ്, കുറ്റപ്പെടുത്തപ്പെടാത്തവരാണ് 《7》 فَمَنِ ابْتَغَى എന്നാൽ ആരെങ്കിലും തേടിയാൽ,

ഉദ്ദേശിച്ചാൽ وَرَاءَ ذَٰلِكَ അതിനപ്പുറം فَأُولَٰئِكَ എന്നാൽ അക്കൂട്ടർ هُمُ الْعَادُونَ അവർ തന്നെയാണ് അതിരുവിട്ടവർ ﴾8﴿ وَالَّذِينَ യാതൊരു കൂട്ടരും هُمْ അവർ لِأَمَانَاتِهِمْ തങ്ങളുടെ അമാനത്തുകളെ, വിശ്വസ്തതകളെ وَعَهْدِهِمْ തങ്ങളുടെ കരാറിനെയും, ഉടമ്പടിയെയും പാലിക്കുന്നവ രാണ്, ഗൗനിക്കുന്നവരാണ് ﴾9﴿ وَالَّذِينَ യാതൊരു കൂട്ടരും هُمْ അവർ عَلَىٰ صَلَوَاتِهِمْ തങ്ങളുടെ നമസ്കാരങ്ങളെപ്പറ്റി يُحَافِظُونَ സൂക്ഷിച്ചു പോരുന്നതാണ് (അങ്ങിനെയുള്ളവരും) ﴾10﴿ أُولَٰئِكَ هُمُ അക്കൂട്ടർ തന്നെയാണ് الْوَارِثُونَ അനന്തരാവകാശികൾ ﴾11﴿ الَّذِينَ يَرِثُونَ അതായത് അനന്തരാവകാശമെടുക്കുന്നവർ الْفِرْدَوْسَ ഫിർദൗസിനെ, ഉന്നത സ്വർഗത്തെ هُمْ അവർ فِيهَا അതിൽ خَالِدُونَ നിത്യവാസികളാണ്, ശാശ്വതൻമാരായിരിക്കും.

---

കഴിഞ്ഞ സൂറത്തിന്റെ അവസാനത്തിൽ, സത്യവിശ്വാസികൾക്ക് വിജയം സിദ്ധിക്കുവാനുള്ള ചില ഉപദേശനിർദേശങ്ങൾ അല്ലാഹു നൽകി. ആ ഉപദേശങ്ങൾ അനുസരിച്ചു പോരുന്നവരുടെ ലക്ഷണങ്ങളും, അവരിൽ അവശ്യം ഉണ്ടായിരിക്കേണ്ടുന്ന ഗുണങ്ങളും ഈ സൂറത്തിന്റെ ആദ്യത്തിൽ വിവരിക്കുന്നു. പ്രസ്തുത ഗുണങ്ങളുള്ള സത്യവിശ്വാസികളുടെ വിജയം തീർച്ചപ്പെട്ടുകഴിഞ്ഞിരിക്കുന്നുവെന്ന് പറഞ്ഞുകൊണ്ട് ആരംഭിക്കുന്ന ഈ പ്രസ്താവനയുടെ അവസാനത്തിൽ (10 ഉം 11 ഉം വചനങ്ങളിൽ) ആ വിജയം എന്താണെന്ന് വ്യക്തമാക്കുകയും ചെയ്യുന്നു. ആ മഹാഭാഗ്യത്തിന് അർഹരായിത്തീരുന്ന സത്യവിശ്വാസികളുടെ സവിശേഷതകളാണ് ഇതിൽ എടുത്തു പറഞ്ഞിരിക്കുന്നത് :

1. നമസ്കാരത്തിൽ ഭക്തികാണിക്കുക. കഴിഞ്ഞ സൂറത്തിന്റെ അവസാനത്തിൽ നമസ്കാരത്തിന് കൽപിക്കപ്പെട്ട പ്രാധാന്യം നാം കണ്ടുവല്ലോ. അതേ നമസ്കാരത്തെപ്പറ്റിത്തന്നെയാണ് ഇവിടെ ആവർത്തിച്ച് ഉണർത്തിയിട്ടുള്ളത്. കഴിഞ്ഞ സൂറത്തിലെ 77-ാം വചനത്തിൽ നമസ്കാരം നിർവ്വഹിക്കുവാനും 78-ൽ അതിനെ നിലനിറുത്തിപ്പോരുവാനുമായിരുന്നു ഉണർത്തിയത്. ഇവിടെ ആദ്യമായി 2-ാം വചനത്തിൽ-നമസ്കാരം നടത്തുന്നത് ഭക്തിയോടുകൂടി ആയിരിക്കണമെന്ന് ഉണർത്തുന്നു. പിന്നീട് 9-ാം വചനത്തിൽ - അതിനെപ്പറ്റി സൂക്ഷിച്ചുപോരണമെന്നും ഓർമിപ്പിക്കുന്നു. സത്യവിശ്വാസികളുടെ സവിശേഷതകളിൽ ഒന്നാമത്തെതായി ഇവിടെ പ്രസ്താവിച്ചതും നമസ്കാരത്തിന്റെ കാര്യം തന്നെ. നമസ്കാരം എത്രമാത്രം പ്രധാനപ്പെട്ട ഒരു കടമയും പുണ്യകർമവുമാണെന്നും, ഇസ്ലാമിൽ അതിനുള്ള സ്ഥാനം എത്ര മഹത്തായതാണെന്നും ഇതിൽ നിന്നൊക്കെ മനസ്സിലാക്കാം.

സർവ്വജ്ഞനും, സർവ്വാധികാരിയുമായ അല്ലാഹുവിന്റെ മുമ്പിലാണ് അവന്റെ എളിയ അടിയാനായ താൻ നിൽക്കുന്നതെന്ന ബോധത്തോടെ, താഴ്മയും വിനയവും അർപ്പിച്ചുകൊണ്ട്, ഭയഭക്തനായ നിലയിൽ നമസ്കാരം നിർവ്വഹിക്കുക, ഇതാണ് നമസ്കാരത്തിലെ ഭക്തി (خشوع) ക്വിബ്‌ലഃയുടെ നേർക്കും കീഴ്‌പോട്ട് സുജൂദിന്റെ സ്ഥാനത്തേക്കും നോക്കുക, മേൽപോട്ടും, ഇതരഭാഗങ്ങളിലേക്കും, ശ്രദ്ധയെ ആകർഷിക്കുന്ന വസ്തുക്കളിലേക്കും നോക്കാതിരിക്കുക, ഓതുന്ന ക്വുർആൻ വാക്യങ്ങളുടെയും ചെല്ലുന്ന ദിക്റുകളുടെയും അർത്ഥം ഓർത്തുകൊണ്ടും, ഉറ്റാലോചിച്ചുകൊണ്ടുമിരിക്കുക, അല്ലാഹുവിനെയും, അവന്റെ ശക്തി മഹാത്മ്യ

ങ്ങളെയും ഓർക്കുക, അടിയന്തരമായി നേരിട്ട ആവശ്യങ്ങൾ നിർവ്വഹിച്ചു ഹൃദയം സ്വസ്ഥമാക്കിയ ശേഷം നമസ്കാരത്തിൽ പ്രവേശിക്കുക, കണ്ണിനും കാതിനും സ്വസ്ഥത ലഭിക്കാത്ത സ്ഥലങ്ങളിൽ നമസ്കരിക്കുവാൻ നിൽക്കാതിരിക്കുക മുതലായ കാര്യങ്ങൾ ഇതിന് സഹായകമായിത്തീരുന്നു. അതുകൊണ്ടാണ്, ഇത്തരം കാര്യങ്ങളെപ്പറ്റി നബി വചനങ്ങളിലും, മഹാൻമാരുടെ വാക്കുകളിലും പ്രത്യേകം നിർദ്ദേശിക്കപ്പെട്ടു കാണുന്നതും.

നബി(ﷺ)ആദ്യകാലത്ത് നമസ്കാരത്തിൽ ആകാശത്തേക്ക് നോക്കാറുണ്ടായിരുന്നുവെന്നും, ഈ ക്വുർആൻ വാക്യം അവതരിച്ചതോടെ അതു നിറുത്തൽ ചെയ്തു സുജൂദിന്റെ (തല നിലത്തുവെക്കുന്ന) സ്ഥാനത്തേക്ക് നോക്കി വന്നിരുന്നുവെന്നും ഹാകിം(റ) നിവേദനം ചെയ്യുന്ന ഹദീഥിൽ വന്നിരിക്കുന്നു. മുസ്ലിം(റ) നിവേദനം ചെയ്യുന്ന വേറെ ഒരു ഹദീഥിൽ, നമസ്കാരത്തിൽ മേൽപോട്ടു നോക്കുന്നതിനെ കർശനമായി വിരോധിച്ചിട്ടുമുണ്ട്. നമസ്കാരത്തിൽ അങ്ങുമിങ്ങും തിരിഞ്ഞുനോക്കുകയെന്നത് നമസ്കാരത്തിൽ നിന്നും പിശാച് തട്ടിയെടുത്തുകൊണ്ട് പോകലാണെന്ന് ബുഖാരി (റ)യും മുസ്ലിമും(റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിലും കാണാം. ഇത്പോലെ ശ്രദ്ധയെ തിരിച്ചുകളയുന്ന പലതിനെപ്പറ്റിയും ഹദീഥുകളിൽ വിരോധിച്ചിട്ടുണ്ട്.

صلوة بلا خشوع جسد بلا روح (ഭക്തി കൂടാതെയുള്ള നമസ്കാരം ആത്മാവില്ലാത്ത ശരീരമാണ്) എന്ന് പോലും ചില മഹാൻമാർ പറയുന്നു. ഒരടിയായി വേഗത്തിലങ്ങു നിർവ്വഹിച്ചേക്കുവാൻ സാധിക്കുന്ന ഒരു കാര്യമല്ല, ഭക്തിപൂർവ്വം നമസ്കരിക്കുക യെന്നുള്ളത്. കഴിയുന്നതും ഭക്തി പ്രകടമാക്കണമെന്ന ദൃഢനിശ്ചയത്തോടുകൂടിയും, അതിനായി അല്ലാഹുവോട് സഹായമർത്ഥിച്ചുകൊണ്ടും നമസ്കരിക്കുമ്പോൾ, ഏറെക്കുറെ അത് സാധ്യമാകാതിരിക്കയില്ല. നമസ്കാരത്തിന്റെ കടമ നിർവ്വഹിച്ചുവെന്നും, നിർബന്ധം നിറവേറ്റി എന്ന് വരുവാൻ ഈ ഭക്തമനഃസ്ഥിതി (خشوع) ഒരു നിബന്ധനയായി ഭൂരിപക്ഷം പണ്ഡിതൻമാർ എണ്ണി വരുന്നില്ല. പക്ഷേ, അല്ലാഹുവിന്റെ പ്രീതിയും, നമസ്കാരത്തിന്റെ മഹത്തായ ഫലങ്ങളും ലഭിക്കുവാൻ അത് അനിവാര്യമാണെന്നുള്ളതിൽ ആർക്കും അഭിപ്രായവ്യത്യാസവുമില്ല. നമസ്കാരത്തിന്റെ ആവശ്യം തന്നെ അല്ലാഹു പറഞ്ഞിട്ടുള്ളത് وَأَقِمِ الصَّلَاةَ لِذِكْرِي(എന്നെ സ്മരിക്കുവാൻ വേണ്ടി നമസ്കാരം നിലനിറുത്തുക) എന്നാണ്.

2-ാമത്തെ ഗുണമായി അല്ലാഹു പറഞ്ഞത്: വ്യർത്ഥമായ(لغو)കാര്യങ്ങളിൽ അവർ ഒഴിഞ്ഞു നിൽക്കുമെന്നാണ്. കാര്യമില്ലാത്തതും, പ്രയോജനമില്ലാത്തതുമായ എല്ലാ സംഗതിയും - വാക്കോ, പ്രവൃത്തിയോ, സംഭവമോ ഏതാകട്ടെ-ഇതിൽ ഉൾപ്പെടുന്നു. അതായത് : വിജയികളായ സത്യവിശ്വാസികൾ, നമസ്കാരത്തിൽ അല്ലാഹുവല്ലാത്ത എല്ലാ വസ്തുക്കളിൽനിന്നും, നമസ്കാരത്തിനു പുറത്ത് വ്യർത്ഥമായ എല്ലാ കാര്യങ്ങളിൽ നിന്നും ശ്രദ്ധവിട്ടവരായിരിക്കും. നമസ്കാരം ശരിക്ക് നിർവ്വഹിക്കുവാനുള്ള കഴിവും പരിചയവും എത്രമാത്രമുണ്ടോ അതനുസരിച്ച് ഈ രണ്ടാമത്തെ ഗുണവും ലഭിക്കുന്നതാകുന്നു. ഒരു മനുഷ്യൻ അവന് ആവശ്യമായി ഭവിക്കാത്ത കാര്യത്തെ ഉപേക്ഷിക്കുന്നത് അവന്റെ ഇസ്ലാം നന്നാകുന്നതിന്റെ ലക്ഷണമാണ്. എന്നാണ് നബിﷺഒരു ഹദീഥിൽ പറയുന്നത്.(من حسن إسلام المرء تركه مالا يغنيه–أحمدومالك وغيرهما)

കാര്യങ്ങൾ കളിയായും, കളികൾ കാര്യങ്ങളായും അനാവശ്യങ്ങൾ അത്യാവശ്യങ്ങളായും, വിനോദങ്ങൾ കലകളായും മാറി രൂപാന്തരപ്പെട്ടിട്ടുള്ള ഇക്കാലത്ത് വ്യർത്ഥം, വിനോദം (اللغو واللهو)എന്നിങ്ങിനെയുള്ളതിന് നിർവ്വചനവും ഉദാഹരണവും കാണിക്കുവാൻ വളരെ വിഷമമായിത്തീർന്നിരിക്കുകയാണ്. സത്യവിശ്വാസികളും സൽകർമികളുമായുള്ളവർക്ക് അവയുടെ വൃത്തം വളരെ വിശാലമായും, അല്ലാത്തവർക്ക്-അവരവരുടെ തോതനുസരിച്ച് അതിന്റെ വൃത്തം വളരെ കുടുസ്സായും ഇരിക്കുമെന്ന് തീർച്ചയാണ്. നബിﷺയുടെ അടുക്കൽ വന്നു പുണ്യത്തെയും പാപത്തെയും (البر والاثم) കുറിച്ച് ചോദിച്ച സ്വഹാബിയോട് അവിടുന്ന് പറഞ്ഞ മറുപടി ഇവിടെ സ്മരണീയമാകുന്നു استفت قلبك وان افتاك الناس ـ ثلاثا(സാരം : ജനങ്ങൾ നിനക്ക് എന്ത് വിധി തന്നാലും ശരി-നീ നിന്റെ ഹൃദയത്തോട് തന്നെ വിധി ചോദിക്കുക!) നബിഇൗ വാക്യം മൂന്നുവട്ടം ആവർത്തിച്ചു പറഞ്ഞു.

3-ാമത്തെതായി പറഞ്ഞത്: അവർ സകാത്ത് എന്ന വിശുദ്ധ ധർമം ചെയ്യുന്നവരായിരിക്കുമെന്നാണ്. സകാത്തിനെപ്പറ്റി അധികമൊന്നും പ്രസ്താവിക്കേണ്ടതില്ല. ഇസ്‌ലാമിൽ അതിനുള്ള സ്ഥാനവും, അതുകൊണ്ട് സമുദായത്തിനുള്ള ഗുണവും പരക്കെ അറിയപ്പെട്ടതാണ് زكوة(സകാത്ത്) എന്ന പദത്തിന്റെ അർത്ഥം തന്നെ, പരിശുദ്ധി, ആത്മശുദ്ധി, വളർച്ച എന്നൊക്കെയാണ്. ധാർമികമായ വളർച്ചയും, ആത്മീയമായ പരിശുദ്ധിയും അത്മൂലം ലഭിക്കുന്നു. ആത്മാവിനെ പരിശുദ്ധമാക്കിയവൻ വിജയിച്ചു(قَدْ أَفْلَحَ مَن زَكَّاهَا) എന്നും ആത്മപരിശുദ്ധി ലഭിച്ചവൻ വിജയിച്ചു (قَدْ أَفْلَحَ مَن تَزَكَّى) എന്നും ക്വുർആനിൽ പറയുന്നു. ധർമം മൂലമുണ്ടാകുന്ന പരിശുദ്ധിയാണ് ഇവിടങ്ങളിൽ ഉദ്ദേശ്യമെന്ന് ചില മഹാൻമാർ വ്യാഖ്യാനിക്കുന്നത് ഇത് കൊണ്ടാകുന്നു. സകാത്ത് എന്ന പദത്തിന്റെ ഭാഷാർത്ഥത്തെ മുൻനിറുത്തിക്കൊണ്ട്, ആത്മപരിശുദ്ധിക്ക് നിദാനമായ എല്ലാ കാര്യവും പ്രവർത്തിക്കുന്നത് 4-ാം വചനത്തിൽ ഉദ്ദേശിക്കപ്പെട്ടിട്ടുണ്ടെന്നും ചിലർ പറയുന്നു الله اعلم.

4-ാമത്തെത് : ഗുഹ്യസ്ഥാനം സൂക്ഷിക്കലാണ്, സ്വന്തം ഭാര്യമാരുടെ അടുക്കലോ, മതത്തിൽ അനുവദിക്കപ്പെട്ടപ്രകാരം അടിമകളിൽ നിന്ന് ധർമിണികളായി സ്വീകരിച്ചിട്ടുള്ളവരുടെ അടുക്കലോ അല്ലാതെ, ലൈംഗികമായ യാതൊരു ഇടപാടും അവർ ചെയ്കയില്ലെന്നർത്ഥം. അനുവദിക്കപ്പെട്ട ഈ രണ്ടു മാർഗങ്ങളിൽനിന്നും അകന്ന് നിന്ന് കൊണ്ടുള്ള അവിഹിത ജീവിതം, ഇസ്‌ലാമിൽ വെറുക്കപ്പെട്ടതാണ്. ഈ രണ്ടിനും പുറമെയുള്ള ലൈംഗിക ഇടപാടുകളാകട്ടെ, വ്യഭിചാരവൃത്തിയുമാകുന്നു. അത് കൊണ്ടാണ്, ഈ രണ്ട് കൂട്ടരുമായി ഇടപെടുന്നതിനെപ്പറ്റി ആക്ഷേപിക്കുവാനില്ലെന്നും, അതിനപ്പുറം ആവശ്യപ്പെടുന്നവരാണ് അതിരുവിട്ടവരെന്നും അല്ലാഹു പ്രത്യേകം പ്രസ്താവിച്ചത്. നാല് ഭാര്യമാരെയും, അതിന്പുറമെ അടിമ ധർമിണികളെയും ആവശ്യംവന്നാൽ സ്വീകരിച്ചുകൊള്ളുവാൻ - ഇസ്‌ലാം അനുവദിച്ചിട്ടുണ്ട്. ഇതു സംബന്ധമായ വിശദനിയമങ്ങളും നിബന്ധനകളും നബി(ﷺ)യുടെ ഹദീഥുകളിലും ഫിക്ഹിന്റെ (കർമശാസ്ത്രത്തിന്റെ) ഗ്രന്ഥങ്ങളിലും കാണാവുന്നതാണ്. ബഹുഭാര്യത്വം പഴഞ്ചനും, അപരിഷ്കൃതവഴക്കവുമാണെന്ന് ഘോഷിച്ചുകൊണ്ടോ അല്ലെങ്കിൽ നാട്ടാചാരമോ മതാചാരമോ അനുവദിക്കായ്ക നിമിത്തമോ അനഭിലഷണീ യമായ

പ്രേമബന്ധങ്ങളെയും, വ്യഭിചാരശാലകളെയും അഭയം പ്രാപിക്കുവാൻ നിർബന്ധിതമാകുന്ന ഇന്നത്തെ ആധുനിക ലോകസമ്പ്രദായം, ഇസ്‌ലാമിക നിയമത്തെ കൂടുതൽ യുക്തമാക്കിക്കാണിക്കുക മാത്രമാണ് ചെയ്യുന്നത്.

مَامَلَكَتْ أَيْمَانُهُمْ എന്ന വാക്കിനാണ് അവരുടെ വലങ്കൈകൾ ഉടമപ്പെടുത്തിയവർ എന്ന് തർജ്ജമ കൊടുത്തത്. അവർ ഉടമപ്പെടുത്തി എന്ന ഉദ്ദേശ്യത്തിലുള്ള ഒരു അലങ്കാര പ്രയോഗം (مجاز) ആണിത്. യുദ്ധത്തിൽ പിടിക്കപ്പെട്ടശേഷം, അടിമകളാക്കി അധീനത്തിൽ വെക്കപ്പെട്ടവർക്ക്-സ്ത്രീയായാലും, പുരുഷനായാലും-വലങ്കൈകൾ ഉടമപ്പെടുത്തിയവർ എന്ന് പറയപ്പെടും, ഇത് ക്വുർആനിലും, മറ്റു പലേടത്തും സാധാരണ കാണപ്പെടുന്ന ഒരു പ്രയോഗ ശൈലി യാകുന്നു. അവരുടെ ഉടമസ്ഥാവകാശമെന്ന അർത്ഥത്തിൽ **ملك اليمين**(വലങ്കൈയിന്റെ ഉടമസ്ഥത) എന്നും അറബിയിൽ പറയപ്പെടുന്നതാണ്. കൂടുതൽ വിവരം ഈ സൂറഃയുടെ അവസാനം ചേർത്ത 1-ാം വ്യാഖ്യാനക്കുറിപ്പിൽ കാണാം.

5 ഉം 6 ഉം ഗുണങ്ങളായി പ്രസ്താവിച്ചത് : വിശ്വസ്തതകളെയും കരാറുകളെയും അവർ പാലിക്കുമെന്നുള്ളതാണ്. മറ്റുള്ളവർ ഏൽപിച്ചതോ, സ്വയം ഏറ്റെടുത്തതോ, സ്വയം ചെയ്യുമെന്ന് മറ്റുള്ളവരാൽ വിശ്വസിക്കപ്പെടുന്നതോ ആയ കാര്യങ്ങളെല്ലാം **اَمَانَات**(വിശ്വസ്തതകൾ) എന്ന് പറഞ്ഞതിൽ ഉൾപ്പെടുന്നു. അത്പോലെത്തന്നെ, മനുഷ്യൻ തമ്മിലുള്ളതും, അല്ലാഹുവിനും മനുഷ്യനും ഇടയിലുള്ളതുമായ വിശ്വസ്തതകളും ഇതിൽ അടങ്ങുന്നു. മറ്റുള്ളവരോട് ചെയ്യുന്ന വാഗ്ദാനങ്ങളും, കരാറുകളുമെല്ലാം **عهد** (ഉടമ്പടി) എന്ന വാക്കിലും ഉൾപ്പെടും. നബി(ﷺ)പറയുന്നു :

**آية المنافق ثلاث اذاحدث كذب وإذا وعد اخلف واذا ائتمن خان ـ البخاري وغيره**

(കപട വിശ്വാസിയുടെ ലക്ഷണം മൂന്നാണ്: അവൻ സംസാരിക്കുമ്പോൾ കളവ് പറയും, വാഗ്ദത്തം ചെയ്താൽ ലംഘിക്കും, വിശ്വസിക്കപ്പെട്ടാൽ ചതിക്കും) ഇവ മൂന്നും പരസ്പരബന്ധമുള്ള കാര്യങ്ങളാണല്ലോ.

7-ാമത്തെ ഗുണമായി നമസ്കാരത്തിന്റെ കാര്യം ഒന്നുകൂടി എടുത്തുപറഞ്ഞിരിക്കുന്നു. അഥവാ അവർ നമസ്കാരത്തെപ്പറ്റി സൂക്ഷിച്ചു വരുന്നവരാണെന്ന്. നമസ്കാരത്തിൽ ആചരിക്കേണ്ടുന്ന കാര്യങ്ങളെല്ലാം സൂക്ഷ്മമായും, കൃത്യമായും പാലിക്കുക, അതിൽ അനുഷ്ഠിക്കേണ്ടുന്ന മര്യാദകൾ ഗൗനിക്കുക, കൃത്യസമയത്തും ചിട്ടയോട് കൂടിയും അനുഷ്ഠിക്കുക-ചുരുക്കത്തിൽ നമസ്കാരം തന്റെ ഏറ്റവും പ്രധാനപ്പെട്ട ഒരു കടമയും കർമവുമാണെന്ന ബോധത്തോട്കൂടി പ്രവർത്തിക്കുക-ഇതെല്ലാമാണ് നമസ് കാരത്തെപ്പറ്റി സൂക്ഷിച്ചുപോരുക എന്നതിന്റെ സാരം. നബി(ﷺ)അരുളിച്ചെയ്യുന്നു : -

**اعملوا ان خير اعمالكم الصلاة ولا يحافظ على الوضوء الا مؤمن ـ مالك واحمد**

(നിങ്ങൾ കർമം ചെയ്യുവിൻ. നിങ്ങളുടെ കർമങ്ങളിൽ ഉത്തമമായത് നമസ്കാരമാകുന്നു. സത്യവിശ്വാസിയല്ലാതെ വുദ്വൂഇന്റെ കാര്യത്തിൽ സൂക്ഷിച്ചു പോരുകയില്ല) വുദ്വൂ ചെയ്യുകയെന്നത് നമസ്കാരത്തിന് ഒഴിച്ചുകൂടാത്തതാണല്ലോ അബ്ദുല്ലാഹിബ്നു മസ്ഊദ് (റ) പറയുന്നു :

**سألت رسول الله صلى الله عليه وسلم فقلت يا رسول الله اي العمل احب الى الله تعالى قال الصلوة على وقتها قلت ثم اي قال برالوالدين قلت ثم اى قال الجهاد فى سبيل الله ـ رواه الشيخان**

(ഞാൻ റസൂൽ തിരുമേനി ﷺ യോട് ഇങ്ങിനെ ചോദിച്ചു : അല്ലാഹുവിന്റെ റസൂലേ !, അല്ലാഹുവിങ്കൽ അധികം ഇഷ്ടപ്പെട്ട കർമം ഏതാണ് ? അവിടുന്ന് പറഞ്ഞു : നമസ്കാരം അതിന്റെ സമയത്ത് ചെയ്യലാണ് ഞാൻ ചോദിച്ചു. പിന്നെ ഏതാണ്? അവിടുന്ന് പറഞ്ഞു : മാതാപിതാക്കൾക്ക് ഗുണം ചെയ്യലാണ്. ഞാൻ ചോദിച്ചു: പിന്നെ ഏതാണ് ? തിരുമേനി പറഞ്ഞു : അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യലാണ്)

മേൽ ഗുണങ്ങളോട് കൂടിയ സത്യവിശ്വാസികളുടെ വിജയസിദ്ധിയെപ്പറ്റി അക്കൂട്ടരാണ് അനന്തരാവകാശികൾ എന്നത്രെ അല്ലാഹു പറയുന്നത്. അതെ, സ്വർഗലോകത്ത് വെച്ച് ഏറ്റവും ഉന്നതമായ ഫിർദൗസ് (പറുദീസ) എന്ന സ്വർഗത്തിന് അർഹരായവർ. അവരതിൽ നിത്യവാസികളാണ്. ആ മഹാവിജയം ലഭിച്ചു കഴിഞ്ഞാൽ പിന്നെ ഒരിക്കലും അതിന് വിരാമമില്ല. സ്വർഗം നശിക്കുകയാകട്ടെ, അവർ മരണപ്പെടുകയാകട്ടെ-ഒന്നും തന്നെ സംഭവിക്കുകയില്ല. ഇങ്ങിനെയുള്ള വിജയികളിൽ അല്ലാഹു നമ്മെ ഉൾപ്പെടുത്തട്ടെ ! ആമീൻ.

وَلَقَدْ خَلَقْنَا ٱلْإِنسَـٰنَ مِن سُلَـٰلَةٍ مِّن طِينٍ ﴿١٢﴾

**﴾12﴿ തീർച്ചയായും, മനുഷ്യനെ നാം കളിമണ്ണിൽ നിന്നുള്ള സത്തു കൊണ്ട് സൃഷ്ടിച്ചുണ്ടാക്കിയിരിക്കുന്നു;**

ثُمَّ جَعَلْنَـٰهُ نُطْفَةً فِى قَرَارٍ مَّكِينٍ ﴿١٣﴾

**﴾13﴿ പിന്നീട്, നാം അവനെ ഭദ്രമായ ഒരു ഭവനത്തിൽ (ഗർഭാശയത്തിൽ) ശുക്ലബിന്ദുവാക്കി വെച്ചു;**

ثُمَّ خَلَقْنَا ٱلنُّطْفَةَ عَلَقَةً فَخَلَقْنَا ٱلْعَلَقَةَ مُضْغَةً فَخَلَقْنَا ٱلْمُضْغَةَ عِظَـٰمًا فَكَسَوْنَا ٱلْعِظَـٰمَ لَحْمًا ثُمَّ أَنشَأْنَـٰهُ خَلْقًا ءَاخَرَ ۚ فَتَبَارَكَ ٱللَّهُ أَحْسَنُ ٱلْخَـٰلِقِينَ ﴿١٤﴾

**﴾14﴿ പിന്നെ, ശുക്ലബിന്ദുവെ രക്തപിണ്ഡമാക്കി സൃഷ്ടിച്ചു ; പിന്നീട് രക്തപിണ്ഡത്തെ മാംസപിണ്ഡമായും സൃഷ്ടിച്ചു ; പിന്നെ, മാംസപിണ്ഡത്തെ നാം എല്ലുകളായി (അസ്ഥികൂടമായി)സൃഷ്ടിച്ചു; അനന്തരം എല്ലുകൾക്ക് നാം മാംസം ധരിപ്പിച്ചു; പിന്നീട് നാം അതിനെ മറ്റൊരു സൃഷ്ടിയായി ഉത്ഭവിപ്പിച്ചു.**

**അപ്പോൾ, ഏറ്റവും നല്ല സ്രഷ്ടാവായ അല്ലാഹു അനുഗ്രഹസമ്പൂർണനാകുന്നു.**

ثُمَّ إِنَّكُم بَعْدَ ذَٰلِكَ لَمَيِّتُونَ ﴿١٥﴾

**﴾15﴿ പിന്നീട്, നിശ്ചയമായും നിങ്ങൾ, അതിന് ശേഷം മൃതദേഹങ്ങളാകുന്നു.**

ثُمَّ إِنَّكُمْ يَوْمَ ٱلْقِيَـٰمَةِ تُبْعَثُونَ ﴿١٦﴾

**﴾16﴿ പിന്നെ, ക്വിയാമത്ത് നാളിൽ, നിശ്ചയമായും നിങ്ങൾ എഴുന്നേൽപ്പിക്കപ്പെടുന്നതാണ്.**

﴾12﴿ وَلَقَدْ خَلَقْنَا തീർച്ചയായും നാം സൃഷ്ടിച്ചുണ്ടാക്കി الْإِنسَانَ മനുഷ്യനെ مِن سُلَالَةٍ സത്തിൽനിന്ന് مِّن طِينٍ കളിമണ്ണിൽ നിന്നുള്ള ﴾13﴿ ثُمَّ جَعَلْنَاهُ പിന്നെ നാം അവനെ ആക്കി نُطْفَةً ശുക്ലബിന്ദു, ഇന്ദ്രിയത്തുള്ളി فِي قَرَارٍ ഒരു ഭവനത്തിൽ, താവളത്തിൽ مَّكِينٍ ഭദ്രമായ, ഉറപ്പുള്ള ﴾14﴿ ثُمَّ خَلَقْنَا പിന്നെ നാം സൃഷ്ടിച്ചു النُّطْفَةَ ശുക്ലബിന്ദുവെ, ഇന്ദ്രിയത്തുള്ളിയെ عَلَقَةً രക്തപിണ്ഡമായി, രക്തക്കട്ടയായി فَخَلَقْنَا എന്നിട്ട് നാം സൃഷ്ടിച്ചു الْعَلَقَةَ രക്തപിണ്ഡത്തെ مُضْغَةً മാംസപിണ്ഡമായി, മാംസക്കട്ടയായി فَخَلَقْنَا എന്നിട്ട് നാം സൃഷ്ടിച്ചു الْمُضْغَةَ മാംസപിണ്ഡത്തെ عِظَامًا എല്ലുകളായി فَكَسَوْنَا എന്നിട്ട് നാം ധരിപ്പിച്ചു الْعِظَامَ എല്ലുകൾക്ക് لَحْمًا മാംസം, ഇറച്ചി ثُمَّ പിന്നെ أَنشَأْنَاهُ അവനെ നാം ഉത്ഭവിപ്പിച്ചു, ഉണ്ടാക്കി خَلْقًا آخَرَ മറ്റൊരു സൃഷ്ടിയായി فَتَبَارَكَ അപ്പോൾ അനുഗ്രഹ സമ്പൂർണനായി, നന്മയേറിയവനായി, മേന്മയേറിയവനായി اللَّهُ അല്ലാഹു أَحْسَنُ الْخَالِقِينَ സ്രഷ്ടാക്കളിൽ ഏറ്റവും നല്ലവനായ (എറ്റവും നല്ല സ്രഷ്ടാവായ) ﴾15﴿ ثُمَّ إِنَّكُم പിന്നെ നിശ്ചയമായും നിങ്ങൾ بَعْدَ ذَٰلِكَ അതിനുശേഷം لَمَيِّتُونَ മൃതദേഹങ്ങളാകുന്നു, മരണപ്പെട്ടു പോകുന്നവർ തന്നെയാണ് ﴾16﴿ ثُمَّ إِنَّكُمْ പിന്നെ നിശ്ചയമായും നിങ്ങൾ يَوْمَ الْقِيَامَةِ ഖിയാമത്ത് നാളിൽ تُبْعَثُونَ നിങ്ങൾ എഴുന്നേൽപ്പിക്കപ്പെടുന്നു, പുനർജീവിപ്പിക്കപ്പെടുന്നു.

---

സൂറത്തുൽ ഹജ്ജ് 5-ാം വചനത്തിൽ കണ്ടത് പോലെ, മനുഷ്യസൃഷ്ടിയെ സംബന്ധിച്ചുള്ള ഒരു വിവരണമാണ് ഇവിടെയുമുള്ളത്. അതിന്റെ വിശദീകരണം അവിടെ കഴിഞ്ഞുപോയിട്ടുണ്ട്. മനുഷ്യസൃഷ്ടിയുടെ തുടക്കത്തെപ്പറ്റി അവിടെ മണ്ണിൽ നിന്ന് (من تراب) എന്നാണ് പറഞ്ഞത്. ഇവിടെ കളിമണ്ണിന്റെ സത്തിൽനിന്ന് (مِن سُلَالَةٍ مِّن طِينٍ) എന്ന് പറഞ്ഞിരിക്കുന്നു. മനുഷ്യന്റെ ആദ്യപിതാവായ ആദം നബി(അ)യെ മണ്ണിൽ നിന്ന്തന്നെ സൃഷ്ടിച്ചതിനെയാണ് ഇവിടെ ചൂണ്ടിക്കാട്ടുന്നത്. കുഴഞ്ഞമാവുപോലെയുള്ള കളിമണ്ണിൽ നിന്നുള്ള ഏതോ ഒരു തരം സത്തിൽ നിന്ന് ആദം(അ) സൃഷ്ടിക്കപ്പെട്ടു. ഇതാണ് മനുഷ്യവർഗത്തിന്റെ ഉത്ഭവം. പിന്നീട് ഇന്ദ്രിയ ബീജം വഴിയുള്ള മനുഷ്യോൽപാദനം രൂപം കൊള്ളുകയും, ജനനപരമ്പര തുടരുകയും ചെയ്തു. പിതാക്കളിൽ നിന്നുള്ള ശുക്ലബീജം മാതാക്കളുടെ ഗർഭാശയത്തിൽ സ്ഥലം പിടിക്കുന്നതിനെയാണ് ഭദ്രമായ താവളത്തിൽവെച്ച് എന്ന് പറഞ്ഞത്. മാംസപിണ്ഡത്തിൽ ക്രമേണ അസ്ഥിക്കൂടം രൂപപ്പെടുത്തുകയും, അസ്ഥികളിൽ മാംസം ധരിപ്പിച്ചു ഒരു പുതിയ സൃഷ്ടിയായി അംഗങ്ങളും, ഇന്ദ്രീയശക്തികളും തികഞ്ഞ ഒരു പൂർണമനുഷ്യനായി പുറത്തുകൊണ്ടുവരികയും ചെയ്തതിനെപ്പറ്റി സൂ:ഹജ്ജിൽ പ്രസ്താവിച്ചത് ثُمَّ نُخْرِجُكُمْ طِفْلًا (പിന്നെ നാം, നിങ്ങളെ ശിശുക്കളായി പുറത്തുകൊണ്ടുവരുന്നു) എന്നായിരുന്നു. ഏതായാലും മുൻകാലങ്ങളിൽ മിക്കവാറും, അജ്ഞാതമായിരുന്നതും ക്രിസ്ത്വബ്ദം 19-ാം നൂറ്റാണ്ടിലെ ഗവേഷണഫലങ്ങൾ വെളിപ്പെടുത്തിയതുമായ ഗർഭശാസ്ത്രവിജ്ഞാനങ്ങൾ, ഖുർആൻ മുമ്പേ പ്രസ്താവിച്ചു കഴിഞ്ഞിരിക്കുകയാണ്. ഈ പ്രസ്താവനയിൽ വല്ല വ്യത്യാസവും ഉള്ളതായി ശാസ്ത്രത്തിന് കണ്ടുപിടിക്കുവാനോ തെളിയിക്കുവാനോ കഴിഞ്ഞിട്ടില്ല-കഴിയുകയുമില്ല.

അനേകം സ്ഥിതിമാറ്റങ്ങൾക്ക് വിധേയമായ മനുഷ്യോൽഭവചരിത്രം വിവരിച്ചതിൽ നിന്ന് അവന്റെ മരണാനന്തര ജീവിതത്തിലേക്ക് അവന് പാഠം ലഭിക്കേണ്ടതുണ്ടെന്ന് അല്ലാഹു തുടർന്ന് ചൂണ്ടിക്കാട്ടുന്നു. വീണ്ടും അവന്റെ സൃഷ്ടിമാഹാത്മ്യങ്ങൾക്കുള്ള പല ദൃഷ്ടാന്തങ്ങളും എടുത്തുകാണിക്കുകയും ചെയ്യുന്നു:-

وَلَقَدْ خَلَقْنَا فَوْقَكُمْ سَبْعَ طَرَآئِقَ وَمَا كُنَّا عَنِ ٱلْخَلْقِ غَـٰفِلِينَ ﴿١٧﴾

**《17》 തീർച്ചയായും, നിങ്ങൾക്ക്മീതെ നാം ഏഴു മാർഗങ്ങൾ (വാനങ്ങൾ) സൃഷ്ടിച്ചിട്ടുണ്ട്; സൃഷ്ടിയെക്കുറിച്ച് നാം അശ്രദ്ധരായിരുന്നില്ല.**

《17》 وَلَقَدْ خَلَقْنَا തീർച്ചയായും നാം സൃഷ്ടിച്ചിരിക്കുന്നു فَوْقَكُمْ നിങ്ങളുടെ മീതെ سَبْعَ طَرَائِقَ ഏഴു മാർഗങ്ങളെ وَمَا كُنَّا നാം ആയിരുന്നില്ല, നാം അല്ല عَنِ الْخَلْقِ സൃഷ്ടിയെപ്പറ്റി, സൃഷ്ടികളെപ്പററി غَافِلِينَ അശ്രദ്ധർ

طَرَائِقَ എന്ന പദത്തിനാണ് മാർഗങ്ങൾ എന്ന് അർത്ഥം കൊടുത്തത്. ഖുർആനിൽ ആകാശങ്ങളുടെ സൃഷ്ടിയെപ്പറ്റി സൂറത്തുൽ മുൽക് 3 ലും സൂറത്ത് നൂഹ് 15 ലും سَبْعَ سَمَاوَاتٍ طِبَاقًا (അടുക്കായി - അല്ലെങ്കിൽ തട്ടുതട്ടായി-ഏഴാകാശങ്ങൾ) എന്ന്പറയുന്നു. 65:12; 41:12 മുതലായ പല സ്ഥലങ്ങളിലും سَبْعَ سَمَاوَاتٍ (ഏഴ് ആകാശങ്ങൾ) എന്ന് പറഞ്ഞുകാണാം. ഏഴ് ഗ്രഹമാർഗങ്ങളായിരുന്നു(*) മുൻകാലത്തുള്ളവർക്ക് അറിയപ്പെട്ടിരുന്നത്, അതനുസരിച്ചാണ് ഏഴ് ആകാശങ്ങൾ എന്ന് ഖുർആൻ പ്രസ്താവിച്ചത്. ഇപ്പോൾ കൂടുതൽ ഗ്രഹമാർഗങ്ങൾ കണ്ടുപിടിക്കപ്പെട്ടിരിക്കുന്നത് കൊണ്ട് കൂടുതൽ മാർഗങ്ങൾ - അഥവാ ആകാശങ്ങൾ - ഉണ്ടെന്ന് വന്നിരിക്കുന്നു. എന്നിങ്ങിനെയാണ് ചിലർ പറയുന്നത്. ഇതൊരു സ്വീകാര്യമായ വ്യാഖ്യാനമായി എടുക്കുവാൻ തരമില്ലതന്നെ. ഈ ആയത്തിൽ മാർഗങ്ങൾ (طَرَائِقَ) എന്ന വാക്കുപയോഗിച്ചതുകൊണ്ട് ഇവിടെ ഒരു പക്ഷേ അങ്ങനെ ഒരു വ്യാഖ്യാനം കൊടുക്കാമെന്ന് സമ്മതിച്ചേക്കുക, എന്നാൽ :-

ഏഴ് ആകാശങ്ങൾ എന്ന് ഖുർആൻ പല പ്രാവശ്യം പ്രസ്താവിക്കുകയും ചിലേടത്ത് അടുക്കുകളായ നിലയിൽ ഏഴ് ആകാശങ്ങൾ എന്ന് വ്യക്തമായിപ്പറയുകയും ചെയ്യുന്നു. ചില സന്ദർഭങ്ങളിൽ അവയിൽ ഒന്നിനെപ്പറ്റി السَّمَاءَ الدُّنْيَا (ഏറ്റവും അടുത്ത ആകാശം) എന്നും (67:5, 37:6) പറയുന്നു. ആകാശം ഒരു കെട്ടിടം(بناء)പോലെയാണെന്നും (40:64, 2:22) അത് പറയുന്നു. ഇതെല്ലാം മുമ്പിൽവെച്ചുകൊണ്ട് മേൽപറഞ്ഞത് പോലെ ഒരു വ്യാഖ്യാനം ഈ ആയത്തുകൾക്കെല്ലാം നൽകുന്നത് കേവലം കണ്ണടച്ചു ഇരുട്ടാക്കുന്നതിന് സമമാണ്. ശാസ്ത്രത്തിന് അതത് കാലത്ത് ലഭിക്കുന്ന അറിവിനനുസരിച്ച് ഖുർആനിനെ വ്യാഖ്യാനിക്കുവാൻ തുനിയുന്നത് പലപ്പോഴും അപകടത്തിലാണ് കലാശിക്കുക. അതുകൊണ്ട് ഖുർആൻ പ്രസ്താവിച്ച ഏഴാകാശം കൊണ്ടുള്ള ഉദ്ദേശ്യം ശാസ്ത്രദൃഷ്ട്യാ ഇതുവരെ മനസ്സിലായിട്ടില്ല. അതിന്റെ യാഥാർത്ഥ്യം അല്ലാഹുവിനറിയാം എന്ന് പറയുന്നതാണ് ഏറ്റവും സുരക്ഷിതമായ മാർഗം. ഖുർആനിൽ അല്ലാഹു ആവർത്തിച്ചു വ്യക്തമാക്കിയ ഇത്തരം കാര്യങ്ങളെല്ലാം

*(*) ഇതിനെപ്പറ്റി സൂറ: അൻബിയാഇൽ വിവരിച്ചിട്ടുണ്ട്.*

കേവലം അലങ്കാര പ്രയോഗമോ സാമാന്യവിവരണമോ മാത്രമാണെന്ന് ഊഹിച്ചു തൃപ്തിയടയുന്നത് തനി ബാലിശമാകുന്നു. ക്വുർആൻ പ്രഖ്യാപിച്ച എത്രയോ കാര്യങ്ങൾ,ആദ്യകാലങ്ങളിൽ ശാസ്ത്രജ്ഞൻമാർക്ക് വേണ്ടതുപോലെ മനസ്സി ലാക്കുവാൻ കഴിയാതിരുന്നതിനുശേഷം, പിന്നീടുണ്ടായ നിരീക്ഷണങ്ങളുടെ ഫലമായി അവ സൂക്ഷ്മവും വാസ്തവവും തന്നെയാണെന്ന് തെളിഞ്ഞിട്ടുണ്ട്. എല്ലാം അറിയുന്ന സ്രഷ്ടാവിന്റെ വചനങ്ങൾ അങ്ങിനെയല്ലാതെ വരുമോ?! ശാസ്ത്ര നിരീക്ഷ ണങ്ങളും,അതിന്റെ നേട്ടങ്ങളും വളർന്നുകൊണ്ടിരിക്കുകയാണെന്നല്ലാതെ, ഇതേവരെ സൃഷ്ടിരഹസ്യങ്ങൾ മുഴുവനും അത്കണ്ടുപിടിച്ചുകഴിഞ്ഞിട്ടില്ലെന്ന് തീർച്ചയാണല്ലോ. ലോകാവസാന കാലത്തോളം അത് അവസാനിക്കയുമില്ല,ആകയാൽ:-

ശാസ്ത്രത്തിന്റെ കാഴ്ച എത്തിച്ചേർന്നിട്ടില്ലാത്ത, അല്ലെങ്കിൽ അതിന്റെ ദൃഷ്ടിക്കു ഗ്രഹിക്കുവാൻ കഴിയാത്തവണ്ണം, കൃത്യമായിത്തന്നെ ഏഴ് ആകാശങ്ങൾ ഒന്നിന് മീതെ ഒന്നായിക്കൊണ്ട് -സ്ഥിതി ചെയ്യുന്നുണ്ടായിരിക്കുമെന്ന് നമുക്ക് ഉറപ്പിക്കാം. ഏറ്റവും (ഭൂമിയോട്)അടുത്ത ആകാശത്തെ നക്ഷത്രങ്ങളാൽ അലങ്കരിച്ചിട്ടുള്ളതായി ക്വുർആൻ (67:5, 37:6) പ്രസ്താവിക്കുന്നു. ഇതിൽ നിന്ന്, നക്ഷത്രങ്ങളെല്ലാം സ്ഥിതിചെയ്യുന്ന ആകാശത്തിനപ്പുറത്തായി-അതിനും ഉപരിയിലായി - വേറെയും ആകാശങ്ങളുണ്ടെന്ന് വരുന്നുവല്ലോ. ചുരുക്കിപ്പറഞ്ഞാൽ ഇന്നുവരെയും അവയിൽ ഒരു ആകാശത്തിന്റെ അവസാന അതിർത്തിവരെ മനുഷ്യന്റെ അറിവ് എത്തിക്കഴിഞ്ഞിട്ടില്ല എന്നതാണ് വസ്തുത. എന്നിരിക്കെ, അതിനപ്പുറമുള്ള അവസ്ഥയെപ്പറ്റി വിധി പറയുവാൻ മനുഷ്യന് എങ്ങിനെ കഴിയും? ഏത് ശാസ്ത്രജ്ഞനും ഉപരിയായി അതിമഹാനായ ഒരു ശാസ്ത്രജ്ഞൻ നിലകൊള്ളുന്നുണ്ട് -അല്ലാഹു! (وَفَوْقَ كُلِّ ذِي عِلْمٍ عَلِيمٌ) വാസ്തവം അവന്നറിയാം. ഈ ആ യത്തിന്റെ അന്ത്യത്തിൽതന്നെ ഇപ്പറഞ്ഞതിലേക്കുള്ള സൂചന കാണാം. ആകാശങ്ങൾ, അവയിലുള്ള വസ്തുക്കൾ തുടങ്ങിയ സകല സൃഷ്ടികളുടെയും കാര്യങ്ങൾ ഗൗനിച്ചും അറിഞ്ഞുകൊണ്ടും തന്നെയാണ്, അവ സൃഷ്ടിച്ചിട്ടുള്ളത് എന്നത്രെ, وَمَا كُنَّا عَنِ الْخَلْقِ غَافِلِينَ(സൃഷ്ടിയെക്കുറിച്ച് നാം അശ്രദ്ധരായിരുന്നില്ല)എന്ന വാക്യം കുറിക്കുന്നത്.

وَأَنزَلْنَا مِنَ ٱلسَّمَآءِ مَآءًۢ بِقَدَرٍ فَأَسْكَنَّـٰهُ فِى ٱلْأَرْضِ ۖ

﴾18﴿ ഒരു (നിശ്ചിത) അളവിൽ നാം ആകാശത്ത്നിന്ന് വെള്ളം (മഴ) ഇറക്കി. എന്നിട്ട് അതിനെ ഭൂമിയിൽ തങ്ങിനിറുത്തുകയും ചെയ്തി രിക്കുന്നു.

وَإِنَّا عَلَىٰ ذَهَابٍۭ بِهِۦ لَقَـٰدِرُونَ ﴿١٨﴾

നിശ്ചയമായും അത് കൊണ്ടു പോകുവാൻ (വറ്റിച്ചു കളയുവാൻ) നാം കഴിവുള്ളവരുമാകുന്നു.

فَأَنشَأْنَا لَكُم بِهِۦ جَنَّـٰتٍ مِّن نَّخِيلٍ

﴾19﴿ അങ്ങനെ, അതുകൊണ്ട് നാം നിങ്ങൾക്ക് ഈത്തപ്പനയുടെയും

وَأَعۡنَـٰبٍ لَّكُمۡ فِيهَا فَوَٰكِهُ كَثِيرَةٌ وَمِنۡهَا تَأۡكُلُونَ ﴿١٩﴾

**മുന്തിരികളുടെയും തോട്ടങ്ങൾ ഉത്ഭവിപ്പിച്ചുതന്നു; അവയിൽ നിങ്ങൾക്ക് ധാരാളം കായ്കനികളുണ്ട്; അവയിൽ നിന്ന് നിങ്ങൾ തിന്നുകൊണ്ടിരിക്കുകയും ചെയ്യുന്നു;**

وَشَجَرَةً تَخۡرُجُ مِن طُورِ سَيۡنَآءَ تَنۢبُتُ بِٱلدُّهۡنِ وَصِبۡغٍ لِّلۡأٓكِلِينَ ﴿٢٠﴾

**《20》 സീനാ പർവ്വതത്തിൽ നിന്ന് ഉണ്ടാകുന്ന ഒരു (തരം) വൃക്ഷവും (ഉത്ഭവിപ്പിച്ചു); അത് എണ്ണയും, തിന്നുന്നവർക്ക് കറിയുമായി ഉൽപാദിപ്പിക്കുന്നു.**

---

《18》 وَأَنزَلۡنَا നാം ഇറക്കുകയും ചെയ്തിരിക്കുന്നു مِنَ السَّمَاءِ ആകാശത്ത് നിന്ന് مَاءً വെള്ളം(മഴ) بِقَدَرٍ ഒരു അളവ്(തോത്, കണക്ക്)അനുസരിച്ച് فَأَسۡكَنَّاهُ എന്നിട്ട് നാം അതിനെ താങ്ങി നിറുത്തി, അടക്കി നിറുത്തി فِي الۡأَرۡضِ ഭൂമിയിൽ وَإِنَّا നിശ്ചയമായും നാം عَلَىٰ ذَهَابٍ بِهِ അതിനെകൊണ്ടുപോകുവാൻ, പോക്കിക്കളയുവാൻ لَقَادِرُونَ കഴിവുള്ളവൻ തന്നെ 《19》 فَأَنشَأۡنَا അങ്ങനെ നാം ഉണ്ടാക്കി لَكُم നിങ്ങൾക്ക് بِهِ അതുകൊണ്ട്, അതിനാൽ جَنَّاتٍ തോട്ടങ്ങൾ مِّن نَّخِيلٍ ഈത്തപ്പനയുടെ, ഈത്തപ്പനയാലുള്ള وَأَعۡنَابٍ മുന്തിരികളുടെയും لَكُمۡ നിങ്ങൾക്കുണ്ട് فِيهَا അതിൽ فَوَاكِهُ കായ്കനികൾ, പഴവർഗങ്ങൾ كَثِيرَةٌ ധാരാളം وَمِنۡهَا അതിൽ നിന്ന് تَأۡكُلُونَ നിങ്ങൾതിന്നുന്നു 《20》 وَشَجَرَةً ഒരു വൃക്ഷവും تَخۡرُجُ അത് ഉണ്ടാകും, പുറത്ത് വരും مِن طُورِ سَيۡنَاءَ സീനാപർവ്വതത്തിൽ നിന്ന് تَنۢبُتُ അത് ഉൽപാദിപ്പിക്കുന്നു بِالدُّهۡنِ എണ്ണയുമായി وَصِبۡغٍ കറിയും(കൂട്ടാനും)ചായവും لِلۡآكِلِينَ തിന്നുന്നവർക്ക്, ഭക്ഷിക്കുന്നവർക്ക്.

---

ഒലീവ് (സൈത്തൂൻ)മരമാണ് ഈ വൃക്ഷംകൊണ്ടുദ്ദേശ്യം. അതിന്റെ പ്രധാന വിളവ് സ്ഥലം സീനാ പ്രദേശമാകുന്നു. സൈത്തെണ്ണ എന്ന പേരിൽ അറിയപ്പെടുന്ന ഒലീവെണ്ണ നമ്മുടെ നാട്ടിൽ വെളിച്ചെണ്ണ (തേങ്ങായെണ്ണ)യെപ്പോലെ ആ നാട്ടുകാർ വിവിധ ആവശ്യങ്ങളിൽ ഉപയോഗപ്പെടുത്തുന്നു. മരുന്നായും, ലേപനമായും, ഭക്ഷണത്തിന് കറിയായും, (കൂട്ടാനായും), വിളക്കെണ്ണയായും അത് ഉപയോഗിക്കുന്നു.

وَإِنَّ لَكُمۡ فِي ٱلۡأَنۡعَٰمِ لَعِبۡرَةٗۖ نُّسۡقِيكُم مِّمَّا فِي بُطُونِهَا وَلَكُمۡ فِيهَا مَنَٰفِعُ كَثِيرَةٞ وَمِنۡهَا تَأۡكُلُونَ ﴿٢١﴾

**《21》 നിശ്ചയമായും, കന്നുകാലികളിലും നിങ്ങൾക്ക് ചിന്താപാഠമുണ്ട്, അവയുടെ ഉദരങ്ങളിൽ നിന്ന് നിങ്ങൾക്ക് നാം (പാൽ) കുടിക്കുവാൻ തരുന്നു ; നിങ്ങൾക്ക് അവയിൽ വളരെ ഉപയോഗങ്ങളുണ്ട്; നിങ്ങൾ അവയിൽ നിന്ന് (ഭക്ഷണം) തിന്നുകയും ചെയ്യുന്നു :-**

《22》 അവയുടെ മേലും, കപ്പലുകളിലുമായി നിങ്ങൾ (യാത്രയിൽ)വഹിക്കപ്പെടുകയും ചെയ്യുന്നു.

وَعَلَيۡهَا وَعَلَى ٱلۡفُلۡكِ تُحۡمَلُونَ ﴿٢٢﴾

---

《21》 وَإِنَّ لَكُمۡ നിശ്ചയമായും നിങ്ങൾക്കുണ്ട് فِي الأَنۡعَامِ കന്നുകാലികളിൽ لَعِبۡرَةً ചിന്താപാഠം, ഉറ്റാലോചിക്കുവാനുള്ള വിഷയം نُسۡقِيكُم നിങ്ങൾക്ക് നാം കുടിക്കുവാൻ തരുന്നു, കുടിപ്പിക്കുന്നു مِمَّا യാതൊന്നിൽ നിന്ന് فِي بُطُونِهَا അവയുടെ ഉദരങ്ങളിൽ (വയറുകളിൽ)ഉള്ള وَلَكُمۡ നിങ്ങൾക്കുണ്ട് فِيهَا അവയിൽ مَنَافِعُ ഉപയോഗങ്ങൾ, ഉപകാരങ്ങൾ كَثِيرَةٌ വളരെ, അധികം وَمِنۡهَا അതിൽനിന്ന് تَأۡكُلُونَ നിങ്ങൾ തിന്നുകയും ചെയ്യുന്നു 《22》 وَعَلَيۡهَا അവയുടെ മേലും وَعَلَى الۡفُلۡكِ കപ്പലുകളിലും تُحۡمَلُونَ നിങ്ങൾ വഹിക്കപ്പെടുന്നു(നിങ്ങളെ ചുമന്നുകൊണ്ടു പോകുന്നു)

---

അല്ലാഹുവിന്റെ ശക്തിമാഹാത്മ്യങ്ങൾ, ഈ ലോകവ്യവസ്ഥയിലടങ്ങിയ യുക്തിരഹസ്യങ്ങൾ, പരലോക ജീവിതം ആദിയായവയ്ക്കുള്ള തെളിവുകൾ മൂന്ന് മാർഗങ്ങളിൽ കൂടി മനുഷ്യനെ വലയം ചെയ്തുകൊണ്ടിരിക്കുന്നത് കാണാം. മനുഷ്യന്റെ ആദ്യന്തമുള്ള അസ്തിത്വത്തിന്റെ ചരിത്രം, അഥവാ ശരീരലോകം(عالم الانفس) തന്നെ അതിന് തെളിവാകുന്നു. അവന് പുറമെയുള്ള മറ്റെല്ലാ വസ്തുക്കളും അടങ്ങുന്ന ബഹിർലോകവും (عالم الافاق) ആ സത്യങ്ങളുടെ സാക്ഷികളത്രെ. ബഹിർലോക സാക്ഷ്യങ്ങളിൽ പ്രപഞ്ചവസ്തുക്കളുടെയും, അവയിലടങ്ങിയ പ്രകൃതിയുടെയും ലക്ഷ്യങ്ങളാകുന്ന പ്രാപഞ്ചികദൃഷ്ടാന്തങ്ങളാ(الآيات الكونية)ണ് മറ്റൊന്ന്. ഇതാണ് രണ്ടാമത്തേത്. കഴിഞ്ഞുപോയ ജനതകളുടെ സ്ഥിതിഗതികളും, അനുഭവങ്ങളും അടങ്ങുന്ന ചരിത്രലക്ഷ്യങ്ങളത്രെ മൂന്നാമത്തേത്. ഇതിനെക്കുറിച്ച് أيام الله (അല്ലാഹുവിന്റെ ദിവസങ്ങൾ-അഥവാ പ്രവർത്തനങ്ങ ൾ)എന്നും البراهين العملية (പ്രാവർത്തിക ലക്ഷ്യങ്ങൾ)എന്നും പറയാറുണ്ട്. ഈ മൂന്ന് വിധത്തിലുള്ള തെളിവുകളും ഖുർആനിൽ മാറിമാറി വിവരിക്കപ്പെടുന്നത് കാണാം. 12 മുതൽ 16 വരെയുള്ള വചനങ്ങൾ മനുഷ്യന്റെ സ്വന്തം സൃഷ്ടികാര്യത്തെക്കുറിച്ച് ചിന്തിക്കുവാനും 17 മുതൽ 22 വരെ വചനങ്ങൾ പ്രപഞ്ചലക്ഷ്യങ്ങളെക്കുറിച്ച് ചിന്തിക്കുവാനും ഉൽബോധിപ്പിക്കുന്നു. 23 തുടങ്ങി 50 വരെയും ചരിത്രസംഭവങ്ങളെയാണ് വിവരിക്കുന്നത്. ഇങ്ങിനെ, ആവർത്തിച്ചാവർത്തിച്ചും, മാറ്റിമാറ്റിയും കൊണ്ട് ലക്ഷ്യങ്ങളും ദൃഷ്ടാന്തങ്ങളും വിവരിക്കുന്നത് നമ്മുടെ ബുദ്ധിയെയും, ചിന്തയെയും തട്ടിയുണർത്തുവാനല്ലാതെ മറ്റൊന്നിനുമല്ല.

## വിഭാഗം - 2

《23》 നൂഹിനെ, നാം അദ്ദേഹത്തിന്റെ ജനതയുടെ അടുക്കലേക്ക് അയക്കുകയുണ്ടായി; എന്നിട്ട്,

وَلَقَدۡ أَرۡسَلۡنَا نُوحًا إِلَىٰ قَوۡمِهِۦ فَقَالَ
يَٰقَوۡمِ ٱعۡبُدُواْ ٱللَّهَ مَا لَكُم مِّنۡ إِلَٰهٍ

غَيْرُهُۥٓ ۚ أَفَلَا تَتَّقُونَ ﴿٢٣﴾

അദ്ദേ ഹം പറഞ്ഞു: എന്റെ ജനങ്ങളേ! നിങ്ങൾ അല്ലാഹുവിനെ (മാത്രം) ആരാധിക്കുവിൻ; നിങ്ങൾക്ക് അവനല്ലാതെ യാതൊരു ഇലാഹും [ആരാധ്യനും] ഇല്ല; അതിനാൽ നിങ്ങൾ സൂക്ഷിക്കുന്നില്ലേ !?

فَقَالَ ٱلْمَلَؤُا۟ ٱلَّذِينَ كَفَرُوا۟ مِن قَوْمِهِۦ مَا هَٰذَآ إِلَّا بَشَرٌ مِّثْلُكُمْ يُرِيدُ أَن يَتَفَضَّلَ عَلَيْكُمْ وَلَوْ شَآءَ ٱللَّهُ لَأَنزَلَ مَلَٰٓئِكَةً مَّا سَمِعْنَا بِهَٰذَا فِىٓ ءَابَآئِنَا ٱلْأَوَّلِينَ ﴿٢٤﴾

﴾24﴿ അപ്പോൾ, അദ്ദേഹത്തിന്റെ ജനങ്ങളിൽ നിന്ന് അവിശ്വസിച്ചവരായ പ്രമുഖ സംഘം പറഞ്ഞു : (ജനങ്ങളേ!)ഇവൻ നിങ്ങളെപ്പോലെയുള്ള ഒരു മനുഷ്യനെ ന്നല്ലാതെ (മറ്റൊന്നും) അല്ല; തനിക്ക് നിങ്ങളുടെ മേൽ ശ്രേഷ്ഠത ലഭിക്കുവാൻ അവൻ ഉദ്ദേശിക്കുകയാണ്. അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവൻ മലക്കുകളെ(ത്തന്നെ) ഇറക്കുമായിരുന്നു. നമ്മുടെ പൂർവ്വികന്മാരായ പിതാക്കളിൽ നാം ഇതിനെപ്പറ്റി കേട്ടിട്ടില്ല.

إِنْ هُوَ إِلَّا رَجُلٌۢ بِهِۦ جِنَّةٌ فَتَرَبَّصُوا۟ بِهِۦ حَتَّىٰ حِينٍ ﴿٢٥﴾

﴾25﴿ ഇവൻ, ഭ്രാന്തുള്ള ഒരു പുരുഷൻ എന്നല്ലാതെ (ഒന്നും)അല്ല. ആകയാൽ, അവനെ സംബന്ധിച്ച് കുറച്ചുകാലംവരെ നിങ്ങൾ കാത്തിരിക്കുവിൻ!

---

﴾23﴿ وَلَقَدْ أَرْسَلْنَا തീർച്ചയായും നാം അയക്കുകയുണ്ടായി نُوحًا നൂഹിനെ إِلَىٰ قَوْمِهِ തന്റെ ജനതയിലേക്ക് فَقَالَ എന്നിട്ട് അദ്ദേഹം പറഞ്ഞു يَا قَوْمِ എന്റെ ജനങ്ങളേ اعْبُدُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ مَا لَكُمْ നിങ്ങൾക്കില്ല مِنْ إِلَٰهٍ ഒരു ഇലാഹും, ആരാധ്യനും غَيْرُهُ അവനല്ലാതെ أَفَلَا تَتَّقُونَ അതിനാൽ നിങ്ങൾ സൂക്ഷിക്കുന്നില്ലേ ﴾24﴿ فَقَالَ الْمَلَأُ അപ്പോൾ പ്രമുഖസംഘം(പ്രധാനികളായവർ) പറഞ്ഞു الَّذِينَ كَفَرُوا അവിശ്വസിച്ചവരായ مِنْ قَوْمِهِ തന്റെ ജനയിൽ നിന്ന് مَا هَٰذَا ഇവനല്ല إِلَّا بَشَرٌ ഒരു മനുഷ്യനല്ലാതെ مِثْلُكُمْ നിങ്ങളെപ്പോലെയുള്ള يُرِيدُ അവൻ ഉദ്ദേശിക്കുന്നു أَنْ يَتَفَضَّلَ അവന് ശ്രേഷ്ഠത ലഭിക്കുവാൻ, അവൻ ശ്രേഷ്ഠനാകുവാൻ عَلَيْكُمْ നിങ്ങളുടെമേൽ وَلَوْ شَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ لَأَنْزَلَ അവൻ ഇറക്കുക തന്നെ ചെയ്തിരുന്നു مَلَائِكَةً മലക്കുകളെ مَا سَمِعْنَا നാം കേട്ടിട്ടില്ല بِهَٰذَا ഇതിനെപ്പറ്റി فِي آبَائِنَا നമ്മുടെ പിതാക്കളിൽ الْأَوَّلِينَ പൂർവ്വീകരായ ﴾25﴿ إِنْ هُوَ ഇവനല്ല, അവനല്ല إِلَّا رَجُلٌ ഒരു

പുരുഷനല്ലാതെ بِهِۦ جِنَّةٌ അവനിൽ ഭ്രാന്തുണ്ട്(അങ്ങിനെയുള്ള) فَتَرَبَّصُوا۟ അതുകൊണ്ട് നിങ്ങൾ കാത്തിരിക്കുവിൻ, പ്രതീക്ഷിച്ചുകൊള്ളുവിൻ, بِهِۦ അവനെ സംബന്ധിച്ച് حَتَّىٰ حِينٍ കുറച്ചു കാലം വരെ.

---

കുറേ കഴിയുമ്പോൾ അവൻ ഈ പുതിയ സംരംഭത്തിൽ നിന്ന് മടങ്ങിക്കൊള്ളും, അല്ലെങ്കിൽ മരണപ്പെട്ടുപോകുകയോ മറ്റോ ചെയ്യും. അപ്പോൾ അവനെക്കൊണ്ടുള്ള ശല്യം നമുക്ക് നീങ്ങികിട്ടും. അത്‌വരെ ക്ഷമിക്കുക എന്നർത്ഥം. മേൽകണ്ട സംഭാഷണങ്ങൾ പെട്ടെന്ന് ഒരിക്കൽ നടന്ന സംഭവമല്ല. 950 കൊല്ലത്തോളം നൂഹ് നബി (അ) അദ്ദേഹത്തിന്റെ ജനതയെ സത്യദീനിലേക്ക് - തൗഹീദിലേക്ക് -ക്ഷണിച്ചുകൊണ്ടിരുന്നിട്ട് അവരിൽ നിന്നുണ്ടായ മറുപടിയുടെ രത്നച്ചുരുക്കമാണത്. അങ്ങനെ, അവരിൽ നിന്ന് യാതൊരു നന്മയും പ്രതീക്ഷിക്കുവാനില്ലെന്ന് അദ്ദേഹത്തിന് ബോധ്യമായി. അദ്ദേഹം അല്ലാഹുവിന്റെ രക്ഷക്ക് വേണ്ടി പ്രാർത്ഥിക്കുകയായി :-

قَالَ رَبِّ ٱنصُرْنِى بِمَا كَذَّبُونِ ﴿٢٦﴾

**﴾26﴿ അദ്ദേഹം പറഞ്ഞു: എന്റെ റബ്ബേ! ഇവർ എന്നെ വ്യാജമാക്കിയിരിക്കുന്നത് കൊണ്ട് നീ എന്നെ സഹായിക്കേണമേ!**

فَأَوْحَيْنَآ إِلَيْهِ أَنِ ٱصْنَعِ ٱلْفُلْكَ بِأَعْيُنِنَا وَوَحْيِنَا فَإِذَا جَآءَ أَمْرُنَا وَفَارَ ٱلتَّنُّورُ ۙ فَٱسْلُكْ فِيهَا مِن كُلٍّ زَوْجَيْنِ ٱثْنَيْنِ وَأَهْلَكَ إِلَّا مَن سَبَقَ عَلَيْهِ ٱلْقَوْلُ مِنْهُمْ ۖ وَلَا تُخَٰطِبْنِى فِى ٱلَّذِينَ ظَلَمُوٓا۟ ۖ إِنَّهُم مُّغْرَقُونَ ﴿٢٧﴾

**﴾27﴿ അപ്പോൾ അദ്ദേഹത്തിന് നാം (ഇങ്ങിനെ) വഹ്‌യ് നൽകി : നമ്മുടെ നോട്ടത്തിലും, നമ്മുടെ ബോധനമ നുസരിച്ചും നീ കപ്പൽ പണിയുക: എന്നിട്ട് നമ്മുടെ കല്പന വരുകയും, അടുപ്പ് (ഉറവുപൊട്ടി) ഒഴുകുകയും ചെയ്താൽ-**

**അപ്പോൾ എല്ലാ വസ്തുവിൽ നിന്നും ഈരണ്ട് ഇണകളെയും നിന്റെ ആൾക്കാരെയും അതിൽ പ്രവേശിപ്പിച്ചുകൊള്ളുക - അവരിൽ യാതൊരു കൂട്ടരുടെമേൽ മുമ്പ് (ശിക്ഷയുടെ)വാക്ക് കഴിഞ്ഞിരിക്കുന്നുവോ അവരൊഴികെ - (അവരെ പ്രവേശിപ്പിക്കരുത്)**

**അക്രമം ചെയ്തിട്ടുള്ളവരുടെ കാര്യത്തിൽ, നീ എന്നെ അഭിമുഖീകരിക്കരുത്; നിശ്ചയമായും അവർ മുക്കിനശിപ്പിക്കപ്പെടുന്നവരാകുന്നു.**

فَإِذَا ٱسْتَوَيْتَ أَنتَ وَمَن مَّعَكَ عَلَى ٱلْفُلْكِ فَقُلِ ٱلْحَمْدُ لِلَّهِ ٱلَّذِى نَجَّىٰنَا مِنَ ٱلْقَوْمِ ٱلظَّٰلِمِينَ ﴿٢٨﴾

﴾28﴿ അങ്ങനെ, നീയും നിന്റെ കൂടെയുള്ളവരും കപ്പലിൽ കയറി ശരിപ്പെട്ടാൽ, നീ പറയുക: അക്രമകാരികളായ ജനങ്ങളിൽ നിന്ന് ഞങ്ങളെ രക്ഷപ്പെടുത്തിയ അല്ലാഹുവിന്ന് സർവ്വസ്തുതിയും!

وَقُل رَّبِّ أَنزِلْنِى مُنزَلًا مُّبَارَكًا وَأَنتَ خَيْرُ ٱلْمُنزِلِينَ ﴿٢٩﴾

﴾29﴿ എന്റെ റബ്ബേ! അനുഗ്രഹീതമായ ഒരു താവളത്തിൽ, എന്നെ നീ ഇറക്കിത്തരേണമേ, നീ ഇറക്കിത്തരുന്നവരിൽ ഏറ്റവും ഉത്തമനാണല്ലോ! എന്നും പറയുക.

إِنَّ فِى ذَٰلِكَ لَءَايَٰتٍ وَإِن كُنَّا لَمُبْتَلِينَ ﴿٣٠﴾

﴾30﴿ നിശ്ചയമായും അതിൽ (ആ സംഭവത്തിൽ) പല ദൃഷ്ടാന്തങ്ങളുമുണ്ട്; നിശ്ചയമായും, നാം പരീക്ഷിക്കുന്നവരാകുന്നു.

---

﴾26﴿ قَالَ അദ്ദേഹം പറഞ്ഞു رَبِّ انْصُرْنِي എന്റെ റബ്ബേ എന്നെ സഹായിക്കണേ, രക്ഷിക്കണേ بِمَا كَذَّبُونِ അവർ എന്നെ വ്യാജമാക്കി(കളവാക്കി)യതുകൊണ്ട്. ﴾27﴿ فَأَوْحَيْنَا അപ്പോൾ നാം വഹ്‌യ് നൽകി إِلَيْهِ അദ്ദേഹത്തിന് أَنِ اصْنَعِ നീ പണിയുക, (ഉണ്ടാക്കുക) എന്ന് الْفُلْكَ കപ്പൽ بِأَعْيُنِنَا നമ്മുടെ നോട്ടത്തിൽ, ദൃഷ്ടിയിൽ وَوَحْيِنَا നമ്മുടെ വഹ്‌യനുസരിച്ചും فَإِذَا جَاءَ എന്നിട്ട് വന്നാൽ أَمْرُنَا നമ്മുടെ കൽപന وَفَارَ ഒഴുകുകയും (പൊട്ടി ഒഴുകുകയും)ചെയ്താൽ التَّنُّورُ അടുപ്പ് فَاسْلُكْ അപ്പോൾ നീ പ്രവേശിപ്പിക്കുക فِيهَا അതിൽ مِنْ كُلٍّ എല്ലാ വസ്തുവിൽ നിന്നും زَوْجَيْنِ اثْنَيْنِ ഈരണ്ട് ഇണകളെ وَأَهْلَكَ നിന്റെ ആൾക്കാരെയും, സ്വന്തക്കാരെയും إِلَّا مَنْ ഒരു കൂട്ടരൊഴികെ سبق മുമ്പ് കഴിഞ്ഞിരിക്കുന്നു عَلَيْهِ അവരുടെമേൽ, അവരെ സംബന്ധിച്ച് الْقَوْلُ വാക്ക് مِنْهُمْ അവരിൽ നിന്ന് وَلَا تُخَاطِبْنِي നീ എന്നെ അഭിമുഖീകരിക്കരുത് (എന്നോട് പറയരുത്) فِي الَّذِينَ യാതൊരു കൂട്ടരിൽ (അവരുടെ കാര്യത്തിൽ) ظَلَمُوا അക്രമം പ്രവർത്തിച്ചിട്ടുള്ള إِنَّهُمْ നിശ്ചയമായും അവർ مُغْرَقُونَ മുക്കി നശിപ്പിക്കപ്പെടുന്നവരാണ്, മുക്കപ്പെടുന്നവരാണ് ﴾28﴿ فَإِذَا اسْتَوَيْتَ അങ്ങനെ നീ ശരിപ്പെട്ടുകഴിഞ്ഞാൽ أَنْتَ നീയും وَمَنْ مَعَكَ നിന്റെ കൂടെയുള്ളവരും عَلَى الْفُلْكِ കപ്പലിൽ (കയറി) فَقُلِ അപ്പോൾ നീ പറയുക الْحَمْدُ സർവ്വ സ്തുതിയും لِلَّهِ അല്ലാഹുവിനാണ് الَّذِي نَجَّانَا നമ്മെ രക്ഷപ്പെടുത്തിയവനായ مِنَ الْقَوْمِ ജനങ്ങളിൽ നിന്ന് الظَّالِمِينَ അക്രമികളായ ﴾29﴿ നീ പറയുകയും ചെയ്യുക رَبِّ എന്റെ റബ്ബേ أَنْزِلْنِي നീ എന്നെ ഇറക്കിത്തരേണമേ مُنْزَلًا ഒരു താവളത്തിൽ, ഇറങ്ങുന്ന ഒരു സ്ഥലത്ത്, ഒരു ഇറക്കിത്തരൽ مُبَارَكًا അനുഗൃഹീതമായ, ആശീർവദിക്കപ്പെട്ട وَأَنْتَ

നീയാകട്ടെ, നീ خَيْرُ الْمُنزِلِينَ ഇറക്കിത്തരുന്നവരിൽ ഉത്തമനുമാണ്. ﴾30﴿ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ وَإِن كُنَّا നിശ്ചയമായും നാം ആകുന്നു لَمُبْتَلِينَ പരീക്ഷിക്കുന്നവർ

---

കപ്പൽ നിർമിക്കേണ്ടുന്ന വിധം എങ്ങിനെയാണെന്ന് അല്ലാഹു നൂഹ് നബി(അ)ക്ക് അറിയിച്ചുകൊടുത്തിരുന്നു. അദ്ദേഹത്തിന് അത് മുമ്പ് പരിചയമില്ലല്ലോ. കപ്പൽ പണിതുകൊണ്ടിരിക്കുമ്പോൾ,അവിശ്വാസികൾ അദ്ദേഹത്തെ പരിഹസിച്ചു കൊണ്ടിരുന്നതായി സൂറത്ത് ഹൂദിൽ (38ൽ) പറഞ്ഞിട്ടുണ്ട്. അല്ലാഹുവിന്റെ നിർദേശത്തോടും, പ്രത്യേക കാവലോടും കൂടി ഉണ്ടാക്കുക എന്നാണ് നമ്മുടെ ബോധനമനുസരിച്ചും നോട്ടമനുസരിച്ചും കപ്പൽ പണിയുക എന്ന് പറഞ്ഞതിന്റെ താൽപര്യം. അടുപ്പ് ഒഴുകി എന്ന അർത്ഥം കൊടുത്തത് فارالتنور എന്ന വാക്യത്തിനാണ്. فار എന്ന ക്രിയക്ക് കവിഞ്ഞൊഴുകി, കിളറി, വമിച്ചു, പൊട്ടിഒഴുകി എന്നൊക്കെ അർത്ഥം വരാം. تنور എന്നാൽ, ചൂള, അടുപ്പ്, അപ്പക്കൂട് (അപ്പച്ചൂള) എന്നും അർത്ഥം. ഈ വാക്യത്തിന് ഒന്നിലധികം സാരം കൽപിക്കപ്പെട്ടു കാണാം. അടുപ്പിൽ കൂടി ഉറവുപൊട്ടി ഒഴുകിയാൽ എന്ന സാരമാണ് അധിക വ്യാഖ്യാതാക്കളും നൽകുന്നത്. ഭൂമുഖം ഉറവുപൊട്ടി ഒഴുകിയാൽ എന്നും ചിലർ സാരം കൽപിക്കുന്നു. യുദ്ധം മൂർദ്ധന്യത്തിലെത്തി എന്ന ഉദ്ദേശ്യത്തിൽ حمي الوطيس(അടുപ്പ് പതച്ചു) എന്നു പറയാറുണ്ട്.ഇത്പോലെ, കാര്യം ഗൗരവത്തിലെത്തിയാൽ എന്നഅർത്ഥത്തിൽ പ്രയോഗിച്ചതാണ് ഈ വാക്യമെന്ന് വേറെചില വ്യാഖ്യാതാക്കളും പറയുന്നു. വാസ്ത വത്തിൽ ഈ മൂന്ന് അഭിപ്രായവും താല്പര്യത്തിൽ വ്യത്യസ്തങ്ങളല്ല.കാരണം;: ജലപ്രളയത്തിന്റെ ലക്ഷണം കണ്ടുതുടങ്ങിയാൽ അപ്പോൾ കപ്പലിൽ കയറിക്കൊള്ളണമെന്നാണ് ഈ മൂന്ന് വ്യാഖ്യാനവും കാണിക്കുന്നത്. ഭൂമിയിൽ ഒന്നായി ഉറവ പൊടിയുകയോ, ആകാശത്ത് നിന്ന് അതിവർഷമുണ്ടാകുകയോ ചെയ്യുമ്പോൾ, ഭൂമുഖവും അടുപ്പും വെള്ളം വമിക്കുകയും, കാര്യം ഗൗരവത്തിലെത്തുകയും ചെയ്യുമെന്ന് വ്യക്തമാണല്ലോ. കപ്പലിൽ കയറേണ്ടുന്ന സമയത്തിന് ഒരു പ്രത്യേക അടയാളമായി നിശ്ചയിക്കപ്പെട്ടിരുന്നതാണ് അടുപ്പിൽ നിന്നും ഉറവുപൊടിയൽ എന്നും ചിലർ പറഞ്ഞുകാണുന്നു. الله اعلم

എല്ലാ ജീവികളിൽ നിന്നും ഈരണ്ട് ഇണകൾ ഓരോ ആണും പെണ്ണും-വീതവും, തന്റെ ആൾക്കാരായ സത്യവിശ്വാസികളെയും കപ്പലിൽ കയറ്റിക്കൊള്ളുവാൻ നൂഹ് നബിയോട് അല്ലാഹു കൽപിച്ചു. അദ്ദേഹത്തിൽ വിശ്വസിച്ചവർ വളരെ കുറച്ചാളുകൾ മാത്രമായിരുന്നുവെന്നും, തന്റെ ഒരു മകനും ഭാര്യയും അവിശ്വാസികളുടെ കൂട്ടത്തിലായിരുന്നുവെന്നും ക്വുർആൻ വ്യക്തമാക്കിയിട്ടുണ്ട്. ശിക്ഷക്ക് പാത്രങ്ങളാണെന്ന് മുമ്പേ നിശ്ചയിക്കപ്പെട്ട അവിശ്വാസികളെപ്പറ്റിയാണ് إِلَّا مَن سَبَقَ عَلَيْهِ الْقَوْلُ (മുമ്പ് വാക്ക് കഴിഞ്ഞുപോയവരൊഴികെ) എന്ന് പ്രസ്താവിച്ചത്. അക്രമം ചെയ്തിട്ടുള്ളവരുടെ കാര്യത്തിൽ നീ എന്നെ അഭിമുഖീകരിക്കരുത് എന്ന് പറഞ്ഞതും അവരെപ്പറ്റിതന്നെ. അവർക്ക് രക്ഷ നൽകുവാൻ അപേക്ഷിക്കരുതെന്ന് സാരം. കപ്പലിൽ, അദ്ദേഹത്തിന്റെ മക്കളായ സാം, ഹാം, യാഫേഥ് (سام، حام، يافث) എന്നിവരും, അവരുടെ ഭാര്യമാരും, തന്റെ ഒരു ഭാര്യയും അടക്കം ആകെ 80 പേരാണുണ്ടായിരുന്നതെന്നും, പിന്നീടുള്ള മനുഷ്യരെല്ലാം ഇവരുടെ സന്തതികളായി

പിറന്നവരാണെന്നും ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. الله اعلم

ജലപ്രളയം അവസാനിക്കുകയും, അവിശ്വാസികൾ നശിക്കുകയും ചെയ്തശേഷം, കപ്പലിൽനിന്ന് ഇറങ്ങുമ്പോൾ അല്ലാഹുവിനെ സ്തുതിക്കുവാനും, അല്ലാഹുവിന്റെ അനുഗ്രഹങ്ങൾക്ക് വേണ്ടി ദുആ ചെയ്യുവാനും അല്ലാഹു അദ്ദേഹത്തെ ഉപദേശിക്കുന്നതാണ് 28 ഉം 29 ഉം വചനങ്ങളിൽ കാണുന്നത്. കപ്പൽ ചെന്നണഞ്ഞത് ജൂദീമല (الجودى) യിലാണെന്ന് സൂ:ഹൂദ് 44 ൽ അല്ലാഹു പറഞ്ഞിട്ടുണ്ട്. ഇത് പേർഷ്യൻ ഇറാകിനും, തുർക്കിക്കും ഇടയിൽ അറാറാത്ത് പ്രദേശങ്ങളിലാകുന്നു *(*)* അവസാനമായി, ഈ ചരിത്രസംഭവത്തിൽ നിന്ന് പാഠം പഠിക്കുവാൻ 30-ാം വചനം നമ്മെ ഓർമപ്പെടുത്തുന്നു.

ثُمَّ أَنشَأْنَا مِنۢ بَعْدِهِمْ قَرْنًا ءَاخَرِينَ ﴿٣١﴾

**﴾31﴿ പിന്നീട്, അവരുടെ ശേഷം, നാം വേറെ ഒരു തലമുറയെ ഉത്ഭവിപ്പിച്ചു :-**

فَأَرْسَلْنَا فِيهِمْ رَسُولًا مِّنْهُمْ أَنِ ٱعْبُدُوا۟ ٱللَّهَ مَا لَكُم مِّنْ إِلَـٰهٍ غَيْرُهُۥٓ ۖ أَفَلَا تَتَّقُونَ ﴿٣٢﴾

**﴾32﴿ എന്നിട്ട്, അവരിൽ നിന്ന് തന്നെ ഒരു റസൂലിനെ അവരിൽ നാം അയച്ചു: നിങ്ങൾ അല്ലാഹുവിനെ (മാത്രം) ആരാധിക്കുവിൻ, നിങ്ങൾക്ക് അവനല്ലാതെ ഒരു ആരാധ്യനുമില്ല. അതിനാൽ, നിങ്ങൾ സൂക്ഷിക്കുന്നില്ലേ? എന്ന് (അദ്ദേഹം പറഞ്ഞു).**

---

﴾31﴿ ثُمَّ أَنشَأْنَا പിന്നെ നാം ഉത്ഭവിപ്പിച്ചു, ഉണ്ടാക്കി مِنۢ بَعْدِهِمْ അവരുടെ ശേഷം قَرْنًا ഒരു തലമുറയെ, ഒരു കാലക്കാരെ (സമുദായത്തെ) آخَرِينَ വേറെ, വേറെ ആളുകളായ ﴾32﴿ فَأَرْسَلْنَا എന്നിട്ടു നാം അയച്ചു فِيهِمْ അവരിൽ رَسُولًا مِّنْهُمْ അവരിൽനിന്ന് തന്നെ ഒരു റസൂലിനെ, ദൂതനെ أَنِ اعْبُدُوا നിങ്ങൾ ആരാധിക്കുവിൻ എന്ന് اللَّهَ അല്ലാഹുവിനെ مَا لَكُم നിങ്ങൾക്കില്ല مِّنْ إِلَٰهٍ ഒരു ഇലാഹും, ആരാധ്യനും غَيْرُهُ അവനല്ലാതെ, അവനല്ലാത്ത أَفَلَا تَتَّقُونَ എന്നാൽ(അതിനാൽ)നിങ്ങൾ സൂക്ഷിക്കുന്നില്ലേ

---

നൂഹ് നബിയുടെ കാലത്തുണ്ടായ ജലപ്രളയം ലോകത്തെ മുഴുവൻ ബാധിച്ചിരുന്നുവോ? അദ്ദേഹത്തിന്റെ ജനതയല്ലാതെ വേറെ ജനത ഭൂമുഖത്തുണ്ടായിരുന്നുവോ? ഇതിനെപ്പറ്റി ഖണ്ഡിതമായ തീരുമാനമെടുക്കുവാൻ ലക്ഷ്യങ്ങളില്ല. നൂഹ് നബിയുടെ ജനത അധിവസിച്ചിരുന്നത് പ്രാചീന ഇറാകിലെ

---

***(*)** അറാറാത്ത് പ്രദേശം പടം 6-ൽ കാണാം, ഇപ്പോൾ നടത്തപ്പെട്ടു കൊണ്ടിരിക്കുന്ന ചില ഗവേഷണങ്ങളാൽ നൂഹ് നബിയുടെ കപ്പലിന്റെതാണെന്ന് കരുതപ്പെടുന്ന അവശിഷ്ടങ്ങൾ ഈയിടെ ലഭിക്കുകയുണ്ടായിട്ടുണ്ടെന്ന് ഇബ്റാഹീം നബിയുടെ ചരിത്ര സംക്ഷേപത്തിൽ നാം ചൂണ്ടിക്കാട്ടിയിരിക്കുന്നു.*

ബാബിലോണ്യ(*) യിലായിരിക്കുമെന്നാണ് കരുതപ്പെടുന്നത്. ആകയാൽ ജലപ്രളയം അവിടെ മാത്രം ബാധിച്ചിരിക്കുവാനാണ് കൂടുതൽ ഹിതമുള്ളത്. ക്വുർആന്റെ (37; 77; 10; 73 എന്നീ) പ്രസ്താവനകളിൽ നിന്ന് അദ്ദേഹത്തിന്റെ ഒന്നിച്ചു കപ്പലിൽ രക്ഷപ്പെട്ടവരിൽ നിന്നാണ് പിന്നീട് ജനസമുദായങ്ങൾ ഉണ്ടായിട്ടുള്ളതെന്ന് അനുമാനിക്കുവാനിടയുണ്ട്. ഇവിടെ 31-ാം വചനത്തിന്റെ സാരവും അതായിക്കൂടെന്നില്ല. അല്ലാഹുവിനറിയാം. ബാബിലോണ്യ പ്രദേശങ്ങളിലാണ് ആദ്യം ജനവാസമുണ്ടായിട്ടുള്ളതെന്ന് ചരിത്രകാരൻമാരിൽ ചിലർക്ക് അഭിപ്രായമുള്ളതും ഇവിടെ സ്മരണീയമാണ്. ഏതായാലും ഒരു സമുദായമെന്ന നിലക്ക് നൂഹ് നബിയുടെ മുമ്പ് ഒരു ജനത ഉണ്ടായിരുന്നതായി ക്വുർആനിൽ നിന്ന് മനസ്സിലാവുന്നില്ല. പൂർവ്വ കാല നബിമാരുടെയും, സമുദായങ്ങളുടെയും ചരിത്രങ്ങൾ വിവരിക്കുമ്പോൾ അധികസ്ഥലത്തും, നൂഹ് (അ)ന്റെ ചരിത്രംകൊണ്ട് തുടങ്ങി ഈസാ(അ)യുടെ ചരിത്രം കൊണ്ടവസാനിക്കുക ക്വുർആന്റെ പതിവാണ്. ഈ സൂറത്തിലും അങ്ങിനെയാണുള്ളത്.

قَرْن എന്ന വാക്കിനാണ് തലമുറ എന്ന് അർത്ഥം കൽപിച്ചത്. നൂറ്റാണ്ട്, ദീർഘകാലം എന്നും മറ്റും അതിന് അർത്ഥങ്ങളുണ്ട്. എങ്കിലും ഇങ്ങിനെയുള്ള സ്ഥലങ്ങളിൽ, ഒരു പ്രത്യേക സംസ്കാരവും സ്വഭാവവുമുള്ള സമുദായം എന്ന അർത്ഥത്തിലാണ് അത് ഉപയോഗിച്ചു കാണുന്നത്. നൂഹ് നബിയുടെ ശേഷം ഉൽഭവിച്ചതായി ഈ വചനത്തിൽ പ്രസ്താവിച്ച തലമുറ-അല്ലെങ്കിൽ സമുദായം-ഏതാണെന്ന് വ്യക്തമാക്കപ്പെട്ടിട്ടില്ല. സൂ: അഅ്റാഫ് 69-ൽ ആദ് ജനതയെ അഭിമുഖീകരിച്ചുകൊണ്ട് അവരുടെ പ്രവാചകനായ ഹൂദ് നബി (അ) ഇങ്ങിനെ പറയുന്നു : നിങ്ങളെ അല്ലാഹു, നൂഹിന്റെ ജനതക്ക് ശേഷം പിൻഗാമികളാക്കിയിട്ടുള്ളത് ഓർക്കുവിൻ (وَاذْكُرُوٓا۟ إِذْ جَعَلَكُمْ خُلَفَآءَ مِنۢ بَعْدِ قَوْمِ نُوحٍ) അതുകൊണ്ട്, ഇവിടെയും ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് ആദ് സമുദായവും ഹൂദ് നബി (അ)യും ആണെന്ന് മനസ്സിലാക്കാം. ഇവരുടെ വാസസ്ഥലം യമൻ പ്രദേശങ്ങളിൽ (**) അഹ്ക്വാഫ് (الأحقاف) എന്ന പേരിൽ അറിയപ്പെടുന്നു. പരലോക ജീവിതത്തിൽ വിശ്വാസമില്ലാത്തവരും ബഹുദൈവാരാധകൻമാരുമായിരുന്നു ആ ജനത. അവരും തങ്ങളുടെ പൂർവ്വികൻമാരുടെ നിലതന്നെ കൈകൊണ്ടു :-

## വിഭാഗം - 3

وَقَالَ ٱلْمَلَأُ مِن قَوْمِهِ ٱلَّذِينَ كَفَرُوا۟ وَكَذَّبُوا۟ بِلِقَآءِ ٱلْءَاخِرَةِ وَأَتْرَفْنَٰهُمْ فِى ٱلْحَيَوٰةِ ٱلدُّنْيَا مَا هَٰذَآ إِلَّا بَشَرٌ مِّثْلُكُمْ يَأْكُلُ مِمَّا تَأْكُلُونَ مِنْهُ

**﴿33﴾ അദ്ദേഹത്തിന്റെ ജനതയിൽ നിന്ന്, അവിശ്വസിക്കുകയും പരലോകത്തെ കാണുന്നതിനെ വ്യാജമാക്കുകയും ഐഹിക ജീവിതത്തിൽ നാം അവർക്ക് സൗഖ്യം നൽകുകയും ചെയ്തി ട്ടുള്ളവരായ പ്രമുഖസംഘം (ഇപ്ര കാരം) പറഞ്ഞു 'ഇവൻ നിങ്ങളെ പോലെയുള്ള ഒരു മനുഷ്യൻ എന്നല്ലാതെ (മറ്റൊന്നും തന്നെ) അല്ല; നിങ്ങൾതിന്നുന്നതിൽ നിന്നും അവൻ**

*(*) പടം 6 നോക്കുക (**) പടം 8 നോക്കുക*

وَيَشْرَبُ مِمَّا تَشْرَبُونَ ﴿٣٣﴾

തിന്നുകയും നിങ്ങൾ കുടിക്കുന്നതിൽ നിന്ന് അവൻ കുടിക്കുകയും ചെയ്യുന്നു'.

وَلَئِنْ أَطَعْتُم بَشَرًا مِّثْلَكُمْ إِنَّكُمْ إِذًا لَّخَاسِرُونَ ﴿٣٤﴾

﴾34﴿ നിങ്ങളെപ്പോലെയുള്ള ഒരു മനുഷ്യനെ നിങ്ങൾ അനുസരിക്കുകയാണെങ്കിൽ, നിശ്ചയമായും അപ്പോൾ നിങ്ങൾ നഷ്ടക്കാർ തന്നെയാണ്.

أَيَعِدُكُمْ أَنَّكُمْ إِذَا مِتُّمْ وَكُنتُمْ تُرَابًا وَعِظَامًا أَنَّكُم مُّخْرَجُونَ ﴿٣٥﴾

﴾35﴿ നിങ്ങൾ മരിച്ചു മണ്ണും എല്ലുമായിത്തീർന്നാലും, നിങ്ങൾ (രണ്ടാമതും) പുറത്തു കൊണ്ടുവരപ്പെടുന്നവരാണെന്ന് അവൻ നിങ്ങളോട് താക്കീത് നൽകുന്നുവോ?!

۞ هَيْهَاتَ هَيْهَاتَ لِمَا تُوعَدُونَ ﴿٣٦﴾

﴾36﴿ നിങ്ങളോട് താക്കീത് നൽകപ്പെടുന്നകാര്യം വളരെ വിദൂരം, വിദൂരം!

إِنْ هِيَ إِلَّا حَيَاتُنَا الدُّنْيَا نَمُوتُ وَنَحْيَا وَمَا نَحْنُ بِمَبْعُوثِينَ ﴿٣٧﴾

﴾37﴿ അത് [ജീവിതമെന്നത്] നമ്മുടെ ഐഹിക ജീവിതമല്ലാതെ (ഒന്നും) ഇല്ല ; നാം മരിക്കുന്നു, ജീവിക്കുകയും ചെയ്യുന്നു - നാം ഉയർത്തെഴുന്നേൽപിക്കപ്പെടുന്നവരല്ല തന്നെ!

إِنْ هُوَ إِلَّا رَجُلٌ افْتَرَىٰ عَلَى اللَّهِ كَذِبًا

﴾38﴿ ഇവൻ അല്ലാഹുവിന്റെ മേൽ വ്യാജം കെട്ടിച്ചമക്കുന്ന ഒരു പുരുഷനല്ലാതെ (ഒന്നും)അല്ല;

وَمَا نَحْنُ لَهُ بِمُؤْمِنِينَ ﴿٣٨﴾

നാം അവനെ വിശ്വസിക്കുന്നവരല്ല തന്നെ.

---

﴾33﴿ وَقَالَ الْمَلَأُ പ്രമുഖ സംഘം പറഞ്ഞു مِن قَوْمِهِ അദ്ദേഹത്തിന്റെ ജനതയിൽ നിന്ന് الَّذِينَ كَفَرُوا അവിശ്വസിച്ചവരായ وَكَذَّبُوا വ്യാജമാക്കുകയും ചെയ്ത بِلِقَاءِ الْآخِرَةِ പരലോകത്തെ കാണുന്നതിനെ وَأَتْرَفْنَاهُمْ നാം അവർക്ക് സൗഖ്യം നൽകുകയും ചെയതിട്ടുള്ള فِي الْحَيَاةِ الدُّنْيَا ഐഹിക ജീവിതത്തിൽ مَا هَٰذَا ഇവനല്ല إِلَّا بَشَرٌ ഒരു മനുഷ്യനല്ലാതെ مِّثْلُكُمْ നിങ്ങളെപ്പോലെയുള്ള يَأْكُلُ അവൻ തിന്നുന്നു مِمَّا യാതൊന്നിൽ നിന്ന് تَأْكُلُونَ നിങ്ങൾ തിന്നുന്നു مِنْهُ അതിൽ നിന്ന്(അങ്ങിനെയുള്ളതിൽ നിന്ന്) وَيَشْرَبُ അവൻ കുടിക്കുകയും ചെയ്യുന്നു مِمَّا تَشْرَبُونَ നിങ്ങൾ കുടിക്കുന്നതിൽ

مِثْلَكُمْ നിന്ന് ﴾34﴿ وَلَئِنْ أَطَعْتُمْ നിങ്ങൾ അനുസരിച്ചുവെങ്കിൽ بَشَرًا ഒരു മനുഷ്യനെ നിങ്ങളെപ്പോലെയുള്ള إِنَّكُمْ നിശ്ചയമായും നിങ്ങൾ إِذًا എന്നാൽ, അപ്പോൾ لَخَاسِرُونَ നഷ്ടക്കാർ തന്നെ ﴾35﴿ أَيَعِدُكُمْ അവൻ നിങ്ങളോട് താക്കീത് ചെയ്യുന്നുവോ أَنَّكُمْ നിങ്ങളാണെന്ന് إِذَا مِتُّمْ നിങ്ങൾ മരണപ്പെട്ടൽ وَكُنتُمْ നിങ്ങൾ ആകുകയും (ചെയ്താൽ) تُرَابًا മണ്ണ് وَعِظَامًا എല്ലുകളും أَنَّكُم مُّخْرَجُونَ നിശ്ചയമായും നിങ്ങൾ പുറത്ത്കൊണ്ടുവരപ്പെടുന്നവരാണെന്ന് ﴾36﴿ هَيْهَاتَ വിദൂരം (അസംഭവ്യം) هَيْهَاتَ വിദൂരം لِمَا تُوعَدُونَ നിങ്ങളോട് താക്കീത് ചെയ്യപ്പെടുന്ന കാര്യം ﴾37﴿ إِنْ هِيَ അതല്ല إِلَّا حَيَاتُنَا നമ്മുടെ ജീവിതമല്ലാതെ الدُّنْيَا ഐഹികമായ نَمُوتُ നാം മരിക്കുന്നു وَنَحْيَا നാം ജീവിക്കയും ചെയ്യുന്നു وَمَا نَحْنُ നാമല്ലതന്നെ بِمَبْعُوثِينَ ഉയിർത്തെഴുന്നേൽപിക്കപ്പെടുന്നവർ. ﴾38﴿ إِنْ هُوَ അവൻ അല്ല إِلَّا رَجُلٌ ഒരു പുരുഷൻ അല്ലാതെ افْتَرَىٰ കെട്ടിച്ചമച്ച, കെട്ടിപ്പറയുന്ന عَلَى اللَّهِ അല്ലാഹുവിന്റെ മേൽ كَذِبًا കളവ് وَمَا نَحْنُ നാം അല്ലതന്നെ لَهُ അവനെ بِمُؤْمِنِينَ വിശ്വസിക്കുന്നവർ

---

നാം ജനിച്ചുണ്ടാകുന്നു, കുറേ കഴിയുമ്പോൾ മരിക്കുകയും ചെയ്യുന്നു. മറ്റൊരു കൂട്ടർ വീണ്ടും ജനിക്കുന്നു. എന്നല്ലാതെ, മരിച്ച ശേഷം ജീവിക്കുക എന്ന പ്രശ്നമേയില്ല ; ഇവൻ എന്തൊക്കെയോ കെട്ടിപ്പറയുകയാണ്, അവനെ വിശ്വസിക്കാൻ നിവൃത്തിയില്ല. എന്നാണവർ പറയുന്നത്. ഇങ്ങിനെ, തന്റെ ജനത വിശ്വസിക്കുവാൻ ഭാവമില്ലെന്നും, നിഷേധത്തിലും അവിശ്വാസത്തിലും ഉറച്ചു നിൽക്കുവാൻ തന്നെ തീർച്ചയാക്കി യിരിക്കുകയാണെന്നും ഹൂദ് നബിക്ക് ബോധ്യമായി.

قَالَ رَبِّ ٱنصُرۡنِي بِمَا كَذَّبُونِ ﴿٣٩﴾

**﴾39﴿ അദ്ദേഹം പറഞ്ഞു: എന്റെ റബ്ബേ ! ഇവർ എന്നെ വ്യാജമാക്കി യിരിക്കുന്നത്കൊണ്ട് നീ എന്നെ സഹായിക്കേണമേ!**

قَالَ عَمَّا قَلِيلٖ لَّيُصۡبِحُنَّ نَٰدِمِينَ ﴿٤٠﴾

**﴾40﴿ അവൻ [അല്ലാഹു] പറഞ്ഞു: നിശ്ചയമായും അല്പകാലം കൊണ്ട് അവർ ഖേദിക്കുന്നവരായിത്തീരുന്നതാണ്.**

فَأَخَذَتۡهُمُ ٱلصَّيۡحَةُ بِٱلۡحَقِّ فَجَعَلۡنَٰهُمۡ غُثَآءٗۚ فَبُعۡدٗا لِّلۡقَوۡمِ ٱلظَّٰلِمِينَ ﴿٤١﴾

**﴾41﴿ അങ്ങിനെ (നീതി) മുറയനുസരിച്ച് (ആ) കഠോര ശബ്ദം അവരെ പിടികൂടി; എന്നിട്ട് നാം അവരെ ചണ്ടിയാക്കി (നശിപ്പിച്ചു) കളഞ്ഞു. ആകയാൽ, അക്രമികളായ ജനതക്ക് (കാരുണ്യത്തിൽ നിന്നും) വിദൂരത:**

﴾39﴿ قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ രക്ഷിതാവേ, റബ്ബേ انصُرۡنِي നീ എന്നെ സഹായിക്കണേ بِمَا كَذَّبُونِ ഇവർ എന്നെ വ്യാജമാക്കിയതുകൊണ്ട് ﴾40﴿ قَالَ അവൻ പറഞ്ഞു عَمَّا قَلِيلٍ അൽപകാലം കൊണ്ട്, കുറഞ്ഞകാലത്തിൽ لَيُصۡبِحُنَّ നിശ്ചയമായും അവർ ആയിത്തീരും نَادِمِينَ ഖേദിക്കുന്നവർ ﴾41﴿ فَأَخَذَتۡهُمُ അങ്ങനെ അവരെ പിടികൂടി, പിടിപെട്ടു ٱلصَّيۡحَةُ കഠോരശബ്ദം, അട്ടഹാസം بِٱلۡحَقِّ മുറപ്രകാരം, യഥാർത്ഥത്തിൽ فَجَعَلۡنَٰهُمۡ അങ്ങിനെ നാം അവരെ ആക്കി غُثَآءً ചണ്ടി, ചവർ فَبُعۡدًا അപ്പോൾ (ആകയാൽ)വിദൂരം, വിദൂരത لِّلۡقَوۡمِ ജനതക്ക് ٱلظَّٰلِمِينَ അക്രമികളായ

---

കഠോരശബ്ദം, അട്ടഹാസം, പെട്ടെന്നുണ്ടാകുന്ന ഭയങ്കരനാശം എന്നിങ്ങിനെ അർത്ഥങ്ങളുള്ള പദമാണ് صيحة.ആദ് സമുദായത്തിന് ബാധിച്ച ശിക്ഷ എന്തായിരുന്നുവെന്ന് ഈ പദംകൊണ്ട് സ്പഷ്ടമാകുന്നില്ല. ജിബ്‌രീൽ(അ) വമ്പിച്ച ഒരു ശബ്ദമിട്ടത്മൂലമാണ് അവർ നശിപ്പിക്കപ്പെട്ടതെന്ന് പല മഹാൻമാരും പറഞ്ഞുകാണുന്നു. ഭൂകമ്പം പോലെയുള്ള ഒരു പൊട്ടിത്തെറിയായിരുന്നു അതെന്നും ചിലർ പ്രസ്താവിക്കുന്നുണ്ട്. അല്ലാഹുവിനറിയാം. 31 മുതൽ ഇതുവരെയുള്ള ആയത്തുകൾ സ്വാലിഹ് നബി (അ)യെയും അവരുടെ സമുദായമായ ഥമൂദിനെ(ثَمُود)യും കുറിച്ചാണെന്നും ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിരിക്കുന്നു. غثاءഎന്ന പദം, മലവെള്ളം ഒഴുകി വരുമ്പോൾ അതിലുണ്ടാകുന്ന ചണ്ടിചവറുകൾക്കാണ് സാക്ഷാൽ ഉപയോഗിക്കപ്പെടുന്നത്. എല്ലാവരും ചത്തൊടുങ്ങി ഛിന്നഭിന്നമായിപ്പോയി എന്ന് സാരം. بعداഎന്നാൽ ദൂരം, അകലം എന്നൊക്കെയാണ് വാക്കർത്ഥം. അല്ലാഹുവിന്റെ കാരുണ്യത്തിൽ നിന്ന് വളരെ അകലപ്പെട്ട് ശാപകോപങ്ങൾക്ക് പാത്രമായ ദൗർഭാഗ്യത്തെയാണത് കുറിക്കുന്നത്.

ثُمَّ أَنشَأۡنَا مِنۢ بَعۡدِهِمۡ قُرُونًا ءَاخَرِينَ ﴿٤٢﴾

**﴾42﴿ പിന്നീട്, അവരുടെ ശേഷമായി പല തലമുറകളെയും നാം ഉൽഭവിപ്പിച്ചു ; -**

مَا تَسۡبِقُ مِنۡ أُمَّةٍ أَجَلَهَا وَمَا يَسۡتَـٔۡخِرُونَ ﴿٤٣﴾

**﴾43﴿ ഒരു സമുദായവും തന്നെ, അതിന്റെ അവധിയെ മുൻകടക്കുന്നതല്ല (അവധിക്ക്) പിന്നിലായിപ്പോകുന്നതുമല്ല.**

ثُمَّ أَرۡسَلۡنَا رُسُلَنَا تَتۡرَاۖ كُلَّ مَا جَآءَ أُمَّةً رَّسُولُهَا كَذَّبُوهُۚ

**﴾44﴿ പിന്നീട്, നാം നമ്മുടെ ദൂതൻമാരെ [റസൂലുകളെ] തുടരെത്തുടരെ അയച്ചുകൊണ്ടിരുന്നു; ഓരോ സമുദായത്തിനും, അതിന്റെ ദൂതൻ വരുമ്പോഴെല്ലാം അവർ, അദ്ദേഹത്തെ വ്യാജമാക്കുകയാണ് ചെയ്തത്. അങ്ങനെ, അവരിൽ**

فَأَتْبَعْنَا بَعْضَهُم بَعْضًا وَجَعَلْنَٰهُمْ أَحَادِيثَ فَبُعْدًا لِّقَوْمٍ لَّا يُؤْمِنُونَ ﴿٤٤﴾

**ചിലരെ ചിലരോട് നാം അനുഗമിപ്പിച്ചു. [ഒന്നിനുശേഷം ഒന്നായി നശിപ്പിച്ചു.] അവരെ (മുഴുവനും) നാം കഥാവിഷയങ്ങളാക്കുകയും ചെയ്തു. അപ്പോൾ, വിശ്വസിക്കാതിരിക്കുന്ന ജനങ്ങൾക്ക് (കാരുണ്യത്തിൽനിന്നും) വിദൂരത !**

---

قُرُونًا ﴿42﴾ ثُمَّ أَنْشَأْنَا പിന്നെ നാം ഉത്ഭവിപ്പിച്ചു مِنۢ بَعْدِهِمْ അവരുടെ ശേഷമായി തലമുറകളെ ءَاخَرِينَ വേറെ ആളുകളായ ﴿43﴾ مَا تَسْبِقُ മുൻകടക്കുന്നില്ല, മുൻകടന്നിരുന്നില്ല مِنْ أُمَّةٍ ഒരു സമുദായവും തന്നെ أَجَلَهَا അതിന്റെ അവധി وَمَا يَسْتَأْخِرُونَ പിന്നിലായിപ്പോകുന്നുമില്ല ﴿44﴾ ثُمَّ أَرْسَلْنَا പിന്നെ നാം അയച്ചു رُسُلَنَا നമ്മുടെ റസൂലുകളെ تَتْرَا തുടർച്ചയായി, തുടരെത്തുടരെ كُلَّ مَا جَآءَ വരുമ്പോഴെല്ലാം أُمَّةً ഒരു സമുദായത്തിന് رَسُولُهَا അതിന്റെ റസൂൽ كَذَّبُوهُ അവർ അദ്ദേഹത്തെ വ്യാജമാക്കി فَأَتْبَعْنَا അങ്ങനെ നാം അനുഗമിപ്പിച്ചു, തുടർത്തിവിട്ടു بَعْضَهُمْ അവരിൽ ചിലരെ بَعْضًا ചിലരോട് وَجَعَلْنَاهُمْ അവരെ നാം ആക്കുകയും ചെയ്തു أَحَادِيثَ വർത്തമാനങ്ങൾ, കഥാവിഷയങ്ങൾ فَبُعْدًا അപ്പോൾ വിദൂരത لِقَوْمٍ ഒരു ജനതക്ക് لَا يُؤْمِنُونَ വിശ്വസിക്കാത്ത.

---

നൂഹ് നബി (അ)യുടെ ശേഷമുണ്ടായ ഒരു തലമുറയെപ്പറ്റിയാണ് 31-ാം വചനത്തിൽ പറഞ്ഞിരിക്കുന്നത്. പിന്നീടും പലതലമുറകൾ ഉയർന്നു വരികയും, അവരിലെല്ലാം അല്ലാഹു റസൂലുകളെ അയച്ചുകൊണ്ടിരിക്കയും ചെയ്തിട്ടുണ്ടെന്നും, റസൂലുകളെ കളവാക്കിയവർക്ക് അല്ലാഹുവിൽ നിന്ന് ശിക്ഷകൾ ബാധിച്ചുവെന്നും മൊത്തത്തിൽ പ്രസ്താവിക്കുകയാണ് ഈ ആയത്തുകൾ. നൂഹ് (അ) ന്റെ ജനതയെയും, ആദ്-ഥമൂദ് വർഗങ്ങളെയും കുറിച്ച് പ്രസ്താവിച്ച ശേഷം സൂ: ഇബ്റാഹീം 9-ൽ ഇപ്രകാരം പറയുന്നു: وَالَّذِينَ مِنۢ بَعْدِهِمْ لَا يَعْلَمُهُمْ إِلَّا اللَّهُ (അവർക്ക് ശേഷമുള്ളവരും-അവരെക്കുറിച്ച് അല്ലാഹു അല്ലാതെ അറിയുകയില്ല) അപ്പോൾ, നമുക്ക് വിവരം ലഭിച്ചിട്ടില്ലാത്ത എത്രയോ തലമുറകൾ അതിന് ശേഷം കഴിഞ്ഞുപോയിട്ടുണ്ടെന്ന് അനുമാനിക്കാമല്ലോ. അടുത്ത ആയത്തിൽ മൂസാ നബി(അ)യെയും ജനതയെയും വിവരിക്കുന്നുമുണ്ട്. ആകയാൽ ആദ്-ഥമൂദിനും, മൂസാ നബി(അ)യുടെ ജനതക്കും ഇടയിൽ കഴിഞ്ഞുപോയിട്ടുള്ള അനവധി സമുദായങ്ങളെ സംബന്ധിച്ച ഒരു സൂചനയാണ് 42-ാം വചനത്തിലുള്ളത്. ആ സമുദായങ്ങളുടെ ചരിത്രത്തിന്റെ ആകെ സാരം തുടർന്നുള്ള വചനങ്ങളിൽ അല്ലാഹു എടുത്തു കാണിച്ചിരിക്കുന്നു. അവർ അവന്റെ ദൗത്യത്തെയും അവന്റെ ദൂതൻമാരെയും കളവാക്കി നിഷേധിച്ചു ; അതുനിമിത്തം അല്ലാഹുവിന്റെ ശാപകോപത്തിനും ശിക്ഷക്കും അവർ പാത്രമായിത്തീർന്നു, ഇതാണത്.

ഈ സമുദായങ്ങളുടെയെല്ലാം തന്നെ, നിഷേധത്തിൽ രണ്ട് വാദഗതികൾ അടങ്ങിയിട്ടുള്ളത് കാണാം: (1) നമ്മെപ്പോലെയുള്ള ഒരു മനുഷ്യൻ ദൈവദൂതനാകുന്നതെങ്ങിനെ? (2) മരണാന്തരം വീണ്ടും ജീവിപ്പിക്കപ്പെടുമെന്ന് പറയുന്നത് സംഭവ്യമാണോ? എന്നാൽ, ലോകസ്രഷ്ടാവിന്റെ ആസ്തികൃത്തിൽ

അവരാരും നിഷേധം പുറപ്പെടുവിച്ചതായി കാണുന്നില്ല. അതേ സമയത്ത് ആരാധന പലർക്കും ചെയ്യുകയും ചെയ്യും. പരസ്പര വിരുദ്ധമായ ഈ നിലപാട് അവർ സ്വീകരിച്ചത് കാര്യം മനസ്സിലാകാതെയല്ല-ഗർവ്വും, ധിക്കാരവും മൂലമായിരുന്നു-എന്ന് ഖുർആൻ പലപ്പോഴും എടുത്തു പറഞ്ഞിട്ടുള്ളതാണ്. ധിക്കാരം അതിര് കവിയുമ്പോൾ, ഓരോ സമുദായവും അതതിന് നിശ്ചയിക്കപ്പെട്ട കൃത്യസമയത്ത് തന്നെ, ഓരോതരം ശിക്ഷയിൽ അകപ്പെട്ടു നാമാവശേഷമായിപ്പോകുന്നു. അങ്ങനെ, അവരുടെ പഴങ്കഥകൾ മാത്രം അവശേഷിക്കുകയും ചെയ്യുന്നു.

ثُمَّ أَرْسَلْنَا مُوسَىٰ وَأَخَاهُ هَٰرُونَ بِـَٔايَٰتِنَا وَسُلْطَٰنٍ مُّبِينٍ ﴿٤٥﴾

**﴾45﴿ പിന്നീട്, മൂസായെയും, അദ്ദേഹത്തന്റെ സഹോദരൻ ഹാറൂനെയും, നമ്മുടെ ദൃഷ്ടാന്തങ്ങളോടും, വ്യക്തമായ അധികൃതരേഖയോടും കൂടി നാം അയക്കുകയുണ്ടായി.**

إِلَىٰ فِرْعَوْنَ وَمَلَإِيْهِۦ فَٱسْتَكْبَرُواْ وَكَانُواْ قَوْمًا عَالِينَ ﴿٤٦﴾

**﴾46﴿ ഫിർഔന്റെയും അവന്റെ പ്രമുഖസംഘത്തിന്റെയും അടുക്കലേക്ക്, അപ്പോൾ അവർ അഹംഭാവം നടിക്കുകയാണ് ചെയ്തത്. അവർ പൊങ്ങച്ചക്കാരായ ഒരു ജനതയായിരുന്നു.**

فَقَالُوٓاْ أَنُؤْمِنُ لِبَشَرَيْنِ مِثْلِنَا وَقَوْمُهُمَا لَنَا عَٰبِدُونَ ﴿٤٧﴾

**﴾47﴿ അതിനാൽ, അവർ പറഞ്ഞു: നമ്മെപ്പോലെയുള്ള രണ്ടു മനുഷ്യൻമാരെ-അവരുടെ ജനങ്ങളാകട്ടെ, നമ്മുടെ ആരാധകൻമാരുമാണ്-നാം വിശ്വസിക്കുകയോ?!**

فَكَذَّبُوهُمَا فَكَانُواْ مِنَ ٱلْمُهْلَكِينَ ﴿٤٨﴾

**﴾48﴿ അങ്ങനെ അവർ, രണ്ടുപേരെയും വ്യാജമാക്കി; തന്നിമിത്തം അവർ നശിപ്പിക്കപ്പെട്ടവരുടെ കൂട്ടത്തിലായിത്തീർന്നു!**

وَلَقَدْ ءَاتَيْنَا مُوسَى ٱلْكِتَٰبَ لَعَلَّهُمْ يَهْتَدُونَ ﴿٤٩﴾

**﴾49﴿ മൂസാക്ക് നാം വേദഗ്രന്ഥം നൽകിയിട്ടുമുണ്ട് - അവർ [അദ്ദേഹത്തിന്റെ ജനത] സൻമാർഗം പ്രാപിക്കുവാൻ വേണ്ടി.**

---

﴾45﴿ ثُمَّ أَرْسَلْنَا പിന്നെ, നാം അയച്ചു مُوسَى മൂസായെ وَأَخَاهُ هَارُونَ അദ്ദേഹത്തിന്റെ സഹോദരൻ ഹാറൂനെയും بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളുമായി وَسُلْطَانٍ അധികൃതരേഖയുമായും مُبِينٍ വ്യക്തമായ,സ്പഷ്ടമായ ﴾46﴿ إِلَى فِرْعَوْنَ ഫിർഔന്റെ

അടുക്കലേക്ക് وَمَلَئِهِ അവന്റെ പ്രമുഖസംഘത്തിന്റെയും, പ്രധാനികളുടെയും فَاسْتَكْبَرُوا എന്നിട്ട് അവർ അഹംഭാവം നടിച്ചു وَ كَانُوا അവരായിരുന്നു قَوْمًا ഒരു ജനത عَالِينَ പൊങ്ങച്ചക്കാരായ(ഔന്നിത്യം കാട്ടുന്ന) ﴾47﴿ فَقَالُوا അതിനാൽ അവർ പറഞ്ഞു أَنُؤْمِنُ നാം വിശ്വസിക്കുകയോ, വിശ്വസിക്കുമോ لِبَشَرَيْنِ രണ്ട് മനുഷ്യരെ مِثْلِنَا നമ്മെപ്പോലെയുള്ള وَقَوْمُهُمَا അവരുടെ ജനങ്ങളാകട്ടെ لَنَا നമുക്ക്, നമ്മുടെ عَابِدُونَ ആരാധകൻമാരാണ് ﴾48﴿ فَكَذَّبُوهُمَا അങ്ങനെ രണ്ടാളെയും അവർ കളവാക്കി فَكَانُوا അതിനാൽ അവർ ആയി مِنَ الْمُهْلَكِينَ നശിപ്പിക്കപ്പെട്ടവരിൽ ﴾49﴿ وَلَقَدْ آتَيْنَا നാം നൽകുകയുണ്ടായിട്ടുണ്ട്, തീർച്ചയായും നൽകി مُوسَى മൂസാക്ക് الْكِتَابَ വേദഗ്രന്ഥം, ഗ്രന്ഥം لَعَلَّهُمْ അവർ ആകുവാൻ വേണ്ടി, ആയേക്കാം يَهْتَدُونَ സൻമാർഗം പ്രാപിക്കും.

---

പ്രവാചകൻമാർ മനുഷ്യരായിരുന്ന കാരണം പറഞ്ഞു നിഷേധിക്കുന്ന നയം, ഫിർഔന്റെ കൂട്ടരിലും നാം കാണുന്നു. അവിശ്വാസികളായ സമുദായങ്ങൾക്കിടയിൽ പരസ്പരം, ഇത് പോലെ പല സാമ്യങ്ങളും കാണാവുന്നതാണ്. അതുകൊണ്ടാണ് അവരെ സംബന്ധിച്ച് അല്ലാഹു ഒരിടത്ത് ഇങ്ങിനെ പറഞ്ഞത്: അവർ ഇതിനെപ്പറ്റി പരസ്പരം വസ്വിയ്യത്ത് ചെയ്തിരിക്കുകയാണോ? -അല്ല-എങ്കിലും, അവർ ധിക്കാരികളായ ഒരു ജനതയാണ് (أَتَوَاصَوْا بِهِ بَلْ هُمْ قَوْمٌ طَاغُون– الذاريات : ٥٣)ഫിർഔനും കൂട്ടരും സമുദ്രത്തിൽമുക്കി നശിപ്പിക്കപ്പെട്ട ശേഷമാണ് മൂസാ നബി(അ)ക്ക് തൗറാത്ത് നൽകപ്പെടുന്നത്. അതിനുമുമ്പ് അങ്ങിനെയുള്ള ഒരു ന്യായപ്രമാണഗ്രന്ഥം അവതരിച്ചിട്ടുള്ളതായി അറിയില്ല. മുൻസമുദായങ്ങളിൽ കഴിഞ്ഞത് പോലെ, തൗറാത്തിന് ശേഷം, ഒരു സമുദായം ഒന്നാകെ നശിപ്പിക്കപ്പെട്ടതായും അറിയില്ല. മൂസാ നബിയുടെ കാലം മുതൽക്ക് അവിശ്വാസികൾക്കെതിരായി ധർമസമരം (ജിഹാദ്) നടന്നുവന്നതായി കാണപ്പെടുന്നുമുണ്ട്. അല്ലാഹു പറയുന്നു :

وَلَقَدْ آتَيْنَا مُوسَى الْكِتَابَ مِنْ بَعْدِ مَا أَهْلَكْنَا الْقُرُونَ الْأُولَى بَصَائِرَ لِلنَّاسِ وَهُدًى وَرَحْمَةً لَعَلَّهُمْ يَتَذَكَّرُونَ -القصص: ٤٣

(പൂർവ്വതലമുറകളെ നാം നശിപ്പിച്ചതിന് ശേഷം, ജനങ്ങൾക്ക് അന്തർബോധ ങ്ങളായും, മാർഗദർശനമായും കാരുണ്യമായും കൊണ്ട് മൂസാക്ക് നാം വേദഗ്രന്ഥം നൽകുകയുണ്ടായിട്ടുണ്ട്-അവർ ഉറ്റലോചിക്കുവാൻ വേണ്ടി)

ഫിർഔനും കൂട്ടുകാരും, മൂസാനബി(അ)യെയും, ഹാറൂൻ നബി(അ)യെയും വെറും സാധാരണക്കാരാണെന്ന് പറഞ്ഞു തരംതാഴ്ത്തിയെന്ന് മാത്രമല്ല, അവരുടെ ജനങ്ങൾ തങ്ങളുടെ ആരാധകൻമാരുമാണ് (وَقَوْمُهُمَا لَنَا عَابِدُونَ)എന്ന് കൂടി പറയുന്നു. ഫിർഔന്റെ ആൾക്കാർ ഖിബ്ത്ത്വീ (കൊപ്തീ) വർഗവും, മൂസാനബിയുടെ ആൾക്കാർ ഇസ്റാഈൽ വർഗവുമാണ്. ഖിബ്ത്ത്വീ വർഗം ഇസ്റാഈല്യരെ അടിച്ചമർത്തി അടിമകളാക്കിവെച്ചതിനെ ഉദ്ദേശിച്ചുകൊണ്ടാണിത് പറയുന്നത്. മാത്രമല്ല, ഫിർഔനാണെങ്കിൽ, താൻ ഇലാഹാണെന്നും റബ്ബാണെന്നും (ആരാധ്യനും രക്ഷിതാവുമാണെന്നും)വാദിക്കുകയും ചെയ്തിരിക്കുന്നു. അപ്പോൾ 47-ാം വചനത്തിന്റെ സാരം ഇപ്രകാരമാണ് : നമ്മളെപ്പോലെയുള്ള രണ്ടു മനുഷ്യൻമാരാണ് മൂസായും ഹാറൂനും. വാസ്തവത്തിൽ നമ്മളെപ്പോലെ എന്നും പറഞ്ഞുകൂടാ-നമ്മുടെ

ചോൽപടിയിൽ മാത്രം കഴിഞ്ഞുകൂടുന്ന നമ്മുടെ ആരാധകൻമാരായ ഒരു കീഴ്‌വർഗത്തിൽപെട്ടവരാണ്. എന്നിരിക്കെ, ഇവർ രണ്ടാളും ഇറക്കുമതി ചെയ്യുന്ന ഈ പുതിയ സിദ്ധാന്തത്തിൽ നാം എങ്ങിനെ അവരെ വിശ്വസിക്കും !? ഇതാണവരുടെ വാദം.

عَابِدُونَ(ആബിദൂൻ) എന്ന വാക്കിനാണ് 'ആരാധകൻമാർ' എന്ന് അർത്ഥം കൊടുത്ത ത്. ഏകവചനം عَابِد(ആബിദ്) എന്നാകുന്നു. عِبَادَة(ഇബാദത്ത്) ചെയ്യുന്ന ആൾ എന്ന അർത്ഥത്തിലുള്ള കർത്തൃനാമം(اِسْم الفاعل) ആണത്. ഇബാദത്തിന് സാധാരണമായ അർത്ഥം എന്താണെന്ന് കഴിഞ്ഞ സൂറത്ത് 77-ാം വചനത്തിന്റെ വിവരണത്തിൽ നാം കണ്ടുവല്ലോ. ഇവിടെ മേൽ സൂചിപ്പിച്ച അർത്ഥത്തിലാണ് അത് ഉപയോഗിച്ചിരിക്കുന്നത്. കൂടുതൽ വിവരം സൂറത്തുൽ ഫാത്തിഹഃ 5-ാം ആയത്തിന്റെ വിവരണത്തിൽ കാണാം.

وَجَعَلْنَا ٱبْنَ مَرْيَمَ وَأُمَّهُۥٓ ءَايَةً وَءَاوَيْنَٰهُمَآ إِلَىٰ رَبْوَةٍ ذَاتِ قَرَارٍ وَمَعِينٍ ﴿٥٠﴾

**﴾50﴿ ഇബ്നു മർയമിനെയും തന്റെ മാതാവിനെയും നാം ഒരു ദൃഷ്ടാന്തമാക്കിയിരിക്കുന്നു;**

**നിവാസയോഗ്യവും, ഒഴുക്കു ജലമുള്ളതുമായ ഒരു മേട് പ്രദേശത്തേക്ക് (എത്തിച്ച്) രണ്ടുപേർക്കും നാം അഭയം നൽകുകയും ചെയ്തു.**

---

﴾50﴿ وَجَعَلْنَا നാം ആക്കി ابْنَ مَرْيَمَ ഇബ്നു മറിയമിനെ(മർയമിന്റെ മകനെ) وَأُمَّهُ തന്റെ ഉമ്മയെയും آيَةً ഒരു ദൃഷ്ടാന്തം وَآوَيْنَاهُمَا രണ്ടാൾക്കും നാം അഭയം നൽകുകയും ചെയ്തു إِلَىٰ رَبْوَةٍ ഒരു മേട് പ്രദേശത്തേക്ക് ذَاتِ قَرَارٍ നിവാസയോഗ്യമായ, താമസിക്കാൻ പറ്റിയ وَمَعِينٍ ഒഴുക്കുജലമുള്ളതുമായ

---

പിതാവില്ലാതെ മർയമിൽ നിന്ന് മാത്രം ഈസാ(അ) ജനിച്ചതിനെ ഉദ്ദേശിച്ചാണ് രണ്ട്പേരെയും കൂടി ഒരു ദൃഷ്ടാന്തം (آية) ആക്കി എന്നു പറഞ്ഞത്. പലപ്പോഴും പിതാവിന്റെ പേരോട് ചേർത്തും, ചിലപ്പോൾ മാതാവിന്റെ പേരോട് ചേർത്തും, ഇന്ന യാളുടെ മകൻ എന്ന് ആളുകളെ നാമകരണം ചെയ്യുന്നത് അറബിഭാഷയിൽ പതിവാണ്. ഇതിന്ന് كنية (ഓമനപ്പേർ-മറുപേർ-വീട്ടുപേർ) എന്ന് പറയപ്പെടും. ഇബ്നു അബ്ബാസ്, ഇബ്നുഉമർ മുതലായ പേരുകൾ ഇക്കൂട്ടത്തിൽ പെട്ടതാണ്. ഈസാനബി(അ)ക്ക് പിതാവില്ലാത്തത് കൊണ്ട് ഇബ്നു മർയം (മർയമിന്റെ മകൻ) എന്ന ഓമനപ്പേർ വന്നു. ഇതുകൊണ്ട്തന്നെയാണ് ക്വുർആനിൽ അദ്ദേഹത്തെപ്പറ്റി ഈസബ്നു മർയം (മർയമിന്റെ മകൻ ഈസാ) എന്ന് പറയുന്നതും.

മർയമിനും പുത്രനും അഭയം നൽകിയ മേട്പ്രദേശം ഏതാണെന്നുള്ളതിൽ മുൻഗാമികൾക്കിടയിൽ പല അഭിപ്രായങ്ങൾ കാണാം. ദിമശ്ക്വ (ഡമസ്കസ്)ലാണെന്നും, ബൈത്തുൽ മുക്വദ്ദസിലാണെന്നും, ഈജിപ്തിലാണെന്നും, ഫലസ്തീനിലെ റംലഃയിലാണെന്നും പക്ഷങ്ങളുണ്ട്. ഇബ്നുസൈദ്(റ), ഇബ്നുൽ മുസയ്യബ്(റ)(عبد الرحمن بن زيدبن أسلم وسعيد بن المسيب رحمهما الله) എന്നിവർ പറഞ്ഞ പ്രകാരം,

ഈജിപ്തിലായിരുന്നുവെന്ന അഭിപ്രായമാണ് കൂടുതൽ ശരിയായിരിക്കുവാൻ ന്യായം കാണുന്നത്. ഇൻജീലിൽ തന്നെ ഇങ്ങനെ കാണാം: അവൻ (യോസേഫ്) എഴുന്നേറ്റ് ശിശുവിനെയും അമ്മയെയും രാത്രിയിൽ തന്നെ കൂട്ടികൊണ്ട് പുറപ്പെട്ട് മിസ്രയീമിലേക്ക് (ഈജിപ്തിലേക്ക്) പോയി. ഹെരോദാവിന്റെ മരണത്തോളം അവിടെ പാർത്തു. (മത്തായി 2-ൽ 14,15) മെസീഹാ(ഈസാ)യുടെ ജനനത്തെക്കുറിച്ച് ജോൽസ്യന്മാരിൽ നിന്ന് യഹൂദൻമാരുടെ രാജാവ് പിറക്കാറായിട്ടുണ്ടെന്ന് അറിവ്കിട്ടിയതനുസരിച്ച് ഹിരോദസ് രാജാവ് അദ്ദേഹത്തെ തേടിപ്പിടിച്ചു കൊല്ലുവാൻ ശ്രമിച്ചതാണ് ഇതിന് കാരണമെന്നും, രണ്ട് വയസ്സിന് താഴെയുള്ള വളരെ കുട്ടികൾ ഇക്കാരണത്താൽ ബെത്ത്‌ലെഹേമിൽ *(*)* بيت لحم കൊല്ലപ്പെട്ടിട്ടുണ്ടെന്നും അതിൽ പ്രസ്താവിച്ചു കാണാം.

പല നബിമാരുടെയും, സമുദായങ്ങളുടെയും കഥകൾ ചൂണ്ടിക്കാണിച്ച ശേഷം -ക്വുർആനിൽ പല സ്ഥലത്തും പതിവുള്ളത്പോലെ-ഏകമതം, ഏക സമുദായം എന്ന അടിസ്ഥാന തത്വത്തെ ഓർമപ്പെടുത്തുന്നു. മുൻകഴിഞ്ഞ നബിമാർക്കെല്ലാം അവതരിപ്പിക്കപ്പെട്ട അദ്ധ്യാപനങ്ങളുടെ രത്നച്ചുരുക്കം അല്ലാഹു ഇങ്ങിനെ ചൂണ്ടിക്കാട്ടുകയും ചെയ്യുന്നു:

## വിഭാഗം - 4

يَـٰٓأَيُّهَا ٱلرُّسُلُ كُلُوا۟ مِنَ ٱلطَّيِّبَـٰتِ وَٱعْمَلُوا۟ صَـٰلِحًا ۖ إِنِّى بِمَا تَعْمَلُونَ عَلِيمٌ ﴿٥١﴾

**﴿51﴾ ഹേ, ദൂതൻമാരേ [റസൂലുകളേ!] നിങ്ങൾ വിശിഷ്ട വസ്തുക്കളിൽ നിന്ന് തിന്നുകയും, സൽക്കർമം പ്രവർത്തിക്കുകയും ചെയ്യുവിൻ! നിശ്ചയമായും നിങ്ങൾ എന്ത് പ്രവർത്തിക്കുന്നുവോ അതിനെപ്പറ്റി ഞാൻ അറിയുന്നവനാകുന്നു.**

وَإِنَّ هَـٰذِهِۦٓ أُمَّتُكُمْ أُمَّةً وَٰحِدَةً وَأَنَا۠ رَبُّكُمْ فَٱتَّقُونِ ﴿٥٢﴾

**﴿52﴾ നിശ്ചയമായും, ഇതാണ് നിങ്ങളുടെ സമുദായം - ഏകസമുദായം! ഞാൻ നിങ്ങളുടെ റബ്ബുമാകുന്നു; ആകയാൽ, നിങ്ങൾ എന്നോട് ഭക്തികാണിക്കുവിൻ! (ഇതായിരുന്നു എല്ലാവരോടും കൽപിക്കപ്പെട്ടിരുന്നത്)**

فَتَقَطَّعُوٓا۟ أَمْرَهُم بَيْنَهُمْ زُبُرًا ۖ كُلُّ حِزْبٍۭ بِمَا لَدَيْهِمْ فَرِحُونَ ﴿٥٣﴾

**﴿53﴾ എന്നാൽ, അവർ (ജനങ്ങൾ) തങ്ങളുടെ കാര്യത്തെ തങ്ങൾക്കിടയിൽ തുണ്ടംതുണ്ടമായി മുറിച്ചെടുത്തുകളഞ്ഞു. ഓരോ കക്ഷിയും തങ്ങളുടെ അടുക്കലുള്ളത്കൊണ്ട് സംതൃപ്തരാണ്.**

*(*) പടം 3 നോക്കുക*

مِنَ الطَّيِّبَاتِ ഹേ റസൂലുകളേ كُلُوا നിങ്ങൾ തിന്നുകൊള്ളുവിൻ يَاأَيُّهَاالرُّسُلُ﴿51﴾ വിശിഷ്ട (നല്ല) വസ്തുക്കളിൽ നിന്ന് وَاعْمَلُوا നിങ്ങൾ പ്രവർത്തിക്കുകയും ചെയ്യുവിൻ صَالِحًا സൽകർമം, നല്ലപ്രവൃത്തി إِنِّي നിശ്ചയമായും ഞാൻ بِمَاتَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി, നിങ്ങൾ പ്രവർത്തിക്കുന്നതെന്താണെന്ന് عَلِيمٌ അറിയുന്നവനാണ് ﴿52﴾ وَإِنَّ هَٰذِهِ നിശ്ചയമായും ഇത്, ഇതാണ് أُمَّتُكُمْ നിങ്ങളുടെ സമുദായം أُمَّةً وَاحِدَةً ഏകസമുദായം وَأَنَا ഞാൻ, ഞാനാകട്ടെ رَبُّكُمْ നിങ്ങളുടെ റബ്ബുമാണ് فَاتَّقُونِ അതിനാൽ എന്നോട് നിങ്ങൾ ഭക്തികാണിക്കുവിൻ, എന്നെ സൂക്ഷിക്കുവിൻ ﴿53﴾ فَتَقَطَّعُوا എന്നാൽ അവർ മുറിച്ചെടുത്തു أَمْرَهُمْ അവരുടെ കാര്യം بَيْنَهُمْ തങ്ങൾക്കിടയിൽ زُبُرًا കഷ്ണങ്ങളായി, തുണ്ടം തുണ്ടമായി كُلُّ حِزْبٍ എല്ലാ കക്ഷിയും بِمَالَدَيْهِمْ തങ്ങളുടെ പക്കൽ ഉള്ളത്കൊണ്ട്, ഉള്ളതിൽ فَرِحُونَ സംതൃപ്തരാണ്, സന്തുഷ്ടരാണ്.

---

ഒരേ റബ്ബിൽ വിശ്വസിച്ച്, അവനെ മാത്രം ആരാധിച്ച്, അവന്റെ ഏകമതം സ്വീകരിച്ച്, ഏക സമുദായമായി കഴിയേണ്ട മനുഷ്യർ വിഭിന്ന കക്ഷികളായിത്തീർന്നു. മാത്രമല്ല , ഓരോ കക്ഷിയും തന്റേതാണ് ശരിയെന്ന് കരുതി തൃപ്തിയടയുകയും ചെയ്തു. സൂ: അൻബിയാഇൽ ഏതാണ്ട് ഇത് പോലെ, 92,93 ലും അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. അതിന്റെ വിവരണത്തിൽ വായിച്ച സംഗതികൾ ഇവിടെയും ഓർമിക്കുക.

الطَّيِّبَات എന്ന വാക്കിനാണ് വിശിഷ്ടവസ്തുക്കൾ എന്ന് അർത്ഥം കൊടുത്തത്. നല്ലത്, ഹൃദ്യമായത്, പരിശുദ്ധമായത്, വിശിഷ്ടമായത് എന്നൊക്കെ അതിന് അർത്ഥം വരാം. വിരോധിക്കപ്പെട്ടിട്ടില്ലാത്തതും മ്ളേച്ഛമല്ലാത്തതും, ഹൃദ്യമായതുമായ വസ്തുക്കൾ ഭക്ഷിച്ചുകൊള്ളുവാൻ എല്ലാ റസൂലുകളോടും അല്ലാഹു നിർദ്ദേശിച്ചിട്ടുണ്ടെന്നും, അതോടൊപ്പം സൽകർമങ്ങൾ പ്രവർത്തിക്കുകയും വേണമെന്ന് കൽപിച്ചിട്ടുണ്ടെന്നുമാണ് ആയത്തിന്റെ താൽപര്യം. മതത്തിൽ അനുവദിക്കപ്പെടാത്ത (ഹലാലല്ലാത്ത) ഭക്ഷണസാധനങ്ങൾ - അത് എത്ര നല്ലതായി തോന്നിയിരുന്നാലും ശരി-ഉപയോഗിക്കാതിരിക്കുന്നത്, അല്ലാഹുവിന്റെ അടുക്കൽ സൽക്കർമങ്ങൾ സ്വീകാര്യമാകുന്നതിനുള്ള ഒരു ഉപാധിയാണെന്ന് കൂടി ആയത്തിന്റെ ഘടനയിൽ നിന്ന് ഗ്രഹിക്കാവുന്നതാണ്. താഴെ കാണുന്ന ഹദീഥുകളിൽ നിന്ന് അത് വ്യക്തമായിത്തന്നെ മനസ്സിലാക്കുകയും ചെയ്യാം:-

**(١) عن جابر رضى الله عنه قال قال رسول الله صلى الله عليه وسلم لايدخل الجنة لحم نبت من السحت وكل لحم نبت من السحت النار اولى به .احمد والدارمى والبيهقى**

സാരം : 1. നബിﷺ പറഞ്ഞതായി ജാബിർ (റ) ഉദ്ധരിക്കുന്നു : ഹറാമായ (വിരോധിക്കപ്പെട്ട) ഭക്ഷണത്തിൽ നിന്ന് വളർന്നുണ്ടായ മാംസം സ്വർഗത്തിൽ പ്രവേശിക്കുന്നതല്ല. ഹറാമിൽ നിന്ന് വളർന്നുണ്ടായ എല്ലാ മാംസത്തിനും കൂടുതൽ അർഹതയുള്ളത് നരകത്തിനാകുന്നു. (അ; ബൈ; ദാരിമീ)

**(٢) عن ابى هريرة رضى الله عنه قال: قال رسول الله صلى الله عليه وسلم ايها الناس ان الله**

تعالى طيب لا يقبل الاطيبا وان الله تعالى امر المؤمنين بما امر به المرسلين فقال ياايها الرسل كلوا من الطيبات واعملوا صالحا انى بما تعملون عليم وقال ياايها الذين امنوا كلوا من طيبات مارزقناكم ـ ثم ذكر : الرجل يطيل السفر اشعث اغبر ومطعمه حرام ومشربه حرام وملبسه حرام وغذى بالحرام يمد يديه الى السماء يا رب يارب فانى يستجاب له ـ مسلم والترمذى وغيرهما

2. നബിﷺ ഇപ്രകാരം പറയുകയുണ്ടായെന്ന് അബൂഹുറയ്റ (റ) ഉദ്ധരിക്കുന്നു : ഹേ, മനുഷ്യരേ! അല്ലാഹു വിശിഷ്ടനാകുന്നു. വിശിഷ്ടമായതിനെയല്ലാതെ അവൻ സ്വീകരിക്കുകയുമില്ല. നിശ്ചയമായും അവൻ മുർസലുകളോട് കൽപിച്ചത്പ്രകാരം തന്നെ സത്യവിശ്വാസികളോടും കൽപിച്ചിട്ടുണ്ട്. മുർസലുകളോട് അവൻ ഇങ്ങിനെ പറയുന്നു: ഹേ ദൂതൻമാരേ! നിങ്ങൾ വിശിഷ്ടവസ്തുക്കളിൽ നിന്ന് തിന്നുകയും സൽകർമം പ്രവർത്തിക്കയും ചെയ്യുവിൻ. നിശ്ചയമായും ഞാൻ നിങ്ങൾ പ്രവർത്തിക്കുന്നത് എന്താണെന്ന് അറിയുന്നവനാകുന്നു. സത്യവിശ്വാസികളോട് അവൻ പറയുന്നു: ഹേ വിശ്വസിച്ചിട്ടുള്ളവരേ ! നിങ്ങൾക്ക് നാം നൽകിയിട്ടുള്ള വിശിഷ്ട വസ്തുക്കളിൽ നിന്ന് തിന്നുകൊള്ളുവിൻ.... പിന്നീട് തിരുമേനി പറയുകയാണ്: മനുഷ്യൻ ജടമുടിയും പൊടിയാടിയും കൊണ്ട് (മുഷിഞ്ഞു മിനക്കെട്ട്) ദീർഘയാത്ര ചെയ്യുന്നു; അവന്റെ ഭക്ഷണമാകട്ടെ, ഹറാമായിരിക്കും; പാനീയവും ഹറാമായിരിക്കും; വസ്ത്രങ്ങളും ഹറാമായിരിക്കും; അവൻ ഹറാമുകൊണ്ട് വളർത്തപ്പെടുകയും ചെയ്തിരിക്കും. അവൻ ആകാശത്തേക്ക് കൈകൾ നീട്ടി (പ്രാർത്ഥിച്ചു)കൊണ്ടിരിക്കും : എന്റെ റബ്ബേ ! എന്റെ റബ്ബേ ! എന്ന്. എന്നാൽ, അതിന് അവന് എവിടുന്ന് ഉത്തരം കിട്ടുവാനാണ് ?! (മു. തി.)

ഈ ഹദീഥിൽ ഉദ്ധരിച്ച പ്രവാചകൻമാരോടുള്ള കൽപന നമ്മുടെ 51-ാം വചനം തന്നെ. സത്യവിശ്വാസികളോടുള്ള കൽപന സൂ:അൽബക്വറഃ 172-ാം വചനമാകുന്നു. അതിന്റെ ബാക്കി ഭാഗം وَاشْكُرُوا لِلَّهِ إِنْ كُنتُمْ إِيَّاهُ تَعْبُدُونَ (നിങ്ങൾ അവനെയാണ് ആരാധിക്കുന്നതെങ്കിൽ, അവനോട് നിങ്ങൾ നന്ദികാണിക്കുകയും ചെയ്യുവിൻ!) എന്നാകുന്നു. എത്ര ഗൗരവമേറിയ കൽപനയാണിതെന്ന് ആലോചിച്ചുനോക്കുക!

മുസ്ലിം സഹോദരൻമാരേ, ചിന്തിക്കുക! നമ്മുടെ ഇന്നത്തെ നിലയൊന്നു പരിശോധിച്ചു നോക്കുക! നമ്മുടെ ഭക്ഷണ പാനീയങ്ങളിലാകട്ടെ, ഇതര വസ്തുക്കളിലാകട്ടെ, ഹറാമിന്റെ കലർപ്പും, പാപത്തിന്റെ കറയും കലരാത്തവരായി നമ്മിൽ എത്ര പേരുണ്ടായിരിക്കും ? മിക്കവാറും ആളുകൾക്ക് ഇക്കാര്യത്തിൽ ഇന്ന് വല്ല നിഷ്കർഷയുമുണ്ടോ? അഹോ, സങ്കടം! അത്മാത്രമോ? നാം ഉപയോഗിക്കുന്ന വസ്തുക്കൾ ഹറാമോ ഹലാലോ എന്ന് ചിന്തിക്കുകയെന്നത് ഇന്നൊരു പ്രശ്നം പോലുമല്ലാതായിരിക്കുകയാണ് ! നമ്മുടെ സാമുദായിക വശമെടുത്ത് നോക്കിയാലോ ? അവർ തങ്ങളുടെ കാര്യത്തെ തങ്ങൾക്കിടയിൽ തുണ്ടം തുണ്ടമാക്കി (فَتَقَطَّعُوا أَمْرَهُمْ بَيْنَهُمْ) എന്ന് 53-ാം വചനത്തിൽ അല്ലാഹു പ്രസ്താവിച്ച അതേ നിലപാട് തന്നെ!. ഇതര സമുദായങ്ങളുടെ കഥ എന്തെങ്കിലുമായിക്കൊള്ളട്ടെ, നാം ഇന്ന് എത്ര കക്ഷികളായിപ്പിരിഞ്ഞു? എത്രയായിപ്പിരിയുന്നു ? ഓരോ കക്ഷിയും മറ്റേ കക്ഷിയുമായി എത്രമാത്രം ഭിന്നിപ്പിലും വൈരത്തിലുമാണുള്ളത്? അല്ലാഹുവിന്റെ വേദഗ്രന്ഥവും നബി തിരുമേനിയുടെ ചര്യയും നമ്മുടെ മുമ്പിലുണ്ട്- നമ്മുടെ കൈവശം തന്നെയുണ്ട്.

എന്നിട്ടും അവയെ അവലംബിക്കാതെ, ഓരോ കക്ഷിയും തന്റെ കക്ഷിയുടെത് മാത്രമാണ് ശരിയെന്ന് യാതൊരു വിട്ടുവിഴ്ചയും കൂടാതെ ശഠിച്ചു നിൽക്കുകയാണ് ചെയ്യുന്നത്! മുസ്‌ലിം സമുദായമേ! നമുക്കുള്ളത് ഒരേ റബ്ബ്, ഒരേ നബി, ഒരേ വേദഗ്രന്ഥം, ഒരേ മതം, ഒരേ ഉന്നം (ലക്ഷ്യം) ഇവയാണല്ലോ! സമുദായമേ, നിനക്ക് ബുദ്ധിയില്ലേ! ഈ ക്വുർആൻ വാക്യങ്ങൾ നീ കാണുന്നില്ലേ, വായിക്കുന്നില്ലേ, അവയെപ്പറ്റി ചിന്തിക്കുന്നില്ലേ? അല്ലാഹുവേ! മുസ്‌ലിം സമുദായത്തിന് സൽബുദ്ധി തോന്നിച്ചാലും! آمين

സത്യവിശ്വാസത്തിൽ നിന്ന് വ്യതിചലിച്ചുപോയ ഭിന്നകക്ഷികളെയെല്ലാം, യാതൊരു നടപടിയും എടുക്കാതെ അല്ലാഹു വെറുതെ വിട്ടുകളയുമെന്ന് ആരും ധരിക്കരുതെന്ന് അല്ലാഹു താക്കീത് ചെയ്യുന്നു:-

فَذَرْهُمْ فِى غَمْرَتِهِمْ حَتَّىٰ حِينٍ ﴿٥٤﴾

**《54》 (നബിയേ !) കുറച്ചുകാലം വരെ അവരെ അവരുടെ വിഡ്ഢിത്തത്തിലായി വിട്ടേക്കുക !**

أَيَحْسَبُونَ أَنَّمَا نُمِدُّهُم بِهِۦ مِن مَّالٍ وَبَنِينَ ﴿٥٥﴾

**《55》 അവർ വിചാരിക്കുന്നുണ്ടോ - ധനവും, മക്കളുമായി നാം അവർക്ക് സഹായം നൽകുന്നത്:**

نُسَارِعُ لَهُمْ فِى ٱلْخَيْرَٰتِ ۚ بَل لَّا يَشْعُرُونَ ﴿٥٦﴾

**《56》 നന്മയുടെ കൂട്ടത്തിൽ അവർക്ക് നാം ബദ്ധപ്പെട്ട് നൽകുകയാണെന്ന്?! പക്ഷേ, അതൊരു പരീക്ഷണം മാത്രമാണെന്ന (പരമാർത്ഥം) അവർ ഗ്രഹിക്കുന്നില്ല.**

---

《54》 فَذَرْهُمْ എന്നാൽ അവരെ നീ വിട്ടേക്കുക فِي غَمْرَتِهِمْ അവരുടെ വിഡ്ഢിത്തത്തിൽ, മൂഢതയിൽ, അശ്രദ്ധയിൽ, അന്ധതയിൽ حَتَّىٰ حِينٍ കുറച്ചുകാലം വരെ 《55》أَيَحْسَبُونَ അവർ വിചാരിക്കുന്നുണ്ടോ أَنَّمَا നിശ്ചയമായും യാതൊന്ന് ആണെന്ന് نُمِدُّهُم بِهِ നാം അവർക്ക് അത് മൂലം സഹായം നൽകുന്നു (അങ്ങിനെയുള്ള) مِن مَّالٍ ധനമായിട്ടും وَبَنِينَ മക്കളായിട്ടും 《56》 نُسَارِعُ നാം ബദ്ധപ്പെട്ട് കൊടുക്കുകയാണ് (എന്ന്) لَهُمْ അവർക്ക് فِي الْخَيْرَاتِ നൻമകളിൽ, നല്ല കാര്യങ്ങളിൽ بَل പക്ഷേ, എന്നാൽ لَا يَشْعُرُونَ അവർ ഗ്രഹിക്കുന്നില്ല, അറിയുന്നില്ല.

---

സാരം : നാം അവർക്ക് പല നന്മകളും ചെയ്‌വാൻ തയ്യാറാണ്, തങ്ങൾക്ക് കിട്ടിക്കഴിഞ്ഞിട്ടുള്ള സ്വത്തുക്കൾ മക്കൾ മുതലായവയെല്ലാം അതിലേക്ക് മുൻകൂറായി നേരത്തെവന്നു കിട്ടിയതാണ്, എനിയും വർദ്ധിച്ച നന്മകൾ കിട്ടിക്കൊണ്ടിരിക്കും എന്നൊക്കെയുള്ള ഒരു ഭാവമാണ് അവരിൽ പ്രകടമാകുന്നത്. വാസ്തവം അവർ മനസ്സിലാക്കുന്നില്ല. അതെല്ലാം വെറും പരീക്ഷണങ്ങളാണ്. അവർക്ക് നേരിടുവാനുള്ള യഥാർത്ഥ അനുഭവങ്ങൾ വരുന്ന കാലം ഇതാ-അടുത്തായിരിക്കുന്നു. അത്‌വരെ അവരുടെ അജ്ഞതാന്ധകാരത്തിലും, അശ്രദ്ധയിലും അവർ മുഴുകി നടന്നുകൊള്ളട്ടെ!

ഇബ്നു മസ്ഊദ് (റ) പറഞ്ഞതായി ഇപ്രകാരം രിവായത്ത് ചെയ്യപ്പെടുന്നു : അല്ലാഹു

നിങ്ങൾക്കിടയിൽ ഉപജീവനമാർഗങ്ങൾ വീതിച്ചുതന്നിട്ടുള്ളത് പോലെ, നിങ്ങൾക്കിടയിൽ സ്വഭാവങ്ങളും അവൻ വീതിച്ചുതന്നിരിക്കുന്നു. അവൻ ഇഷ്ടപ്പെടുന്നവർക്കും, അല്ലാത്തവർക്കും അവൻ ദുൻയാവ് (ഐഹിക സുഖം) കൊടുക്കുന്നു. എന്നാൽ, അവൻ ഇഷ്ടപ്പെടുന്നവർക്കല്ലാതെ ദീൻ (മതനിഷ്ഠ) കൊടുക്കുന്നതല്ല. അല്ലാഹു ആർക്ക് ദീൻ കൊടുത്തുവോ, അവനെ അവൻ ഇഷ്ടപ്പെട്ടിരിക്കുന്നു.

إِنَّ ٱلَّذِينَ هُم مِّنْ خَشْيَةِ رَبِّهِم مُّشْفِقُونَ ﴿٥٧﴾

**﴾57﴿ നിശ്ചയമായും, തങ്ങളുടെ റബ്ബിനെ പേടിച്ചത് നിമിത്തം ഭയപ്പാടുള്ളവരായ ആളുകൾ;**

وَٱلَّذِينَ هُم بِـَٔايَـٰتِ رَبِّهِمْ يُؤْمِنُونَ ﴿٥٨﴾

**﴾58﴿ തങ്ങളുടെ റബ്ബിന്റെ ലക്ഷ്യങ്ങളിൽ വിശ്വസിക്കുന്നവരായ ആളുകളും;**

وَٱلَّذِينَ هُم بِرَبِّهِمْ لَا يُشْرِكُونَ ﴿٥٩﴾

**﴾59﴿ തങ്ങളുടെ റബ്ബിനോട് (യാതൊന്നും) പങ്കുചേർക്കാത്ത ആളുകളും;**

وَٱلَّذِينَ يُؤْتُونَ مَآ ءَاتَوا۟ وَّقُلُوبُهُمْ وَجِلَةٌ أَنَّهُمْ إِلَىٰ رَبِّهِمْ رَٰجِعُونَ ﴿٦٠﴾

**﴾60﴿ തങ്ങൾ (വല്ലവർക്കും) കൊടുക്കുന്നതിനെ - അവർ തങ്ങളുടെ റബ്ബിങ്കലേക്ക് മടങ്ങിച്ചെല്ലുന്നവരാണ് എന്നതിനാൽ - ഹൃദയങ്ങൾ നടുങ്ങുന്നവരായിക്കൊണ്ട് കൊടുക്കുന്നവരും;**

أُو۟لَـٰٓئِكَ يُسَـٰرِعُونَ فِى ٱلْخَيْرَٰتِ وَهُمْ لَهَا سَـٰبِقُونَ ﴿٦١﴾

**﴾61﴿ അങ്ങിനെയുള്ളവർ, നല്ലകാര്യങ്ങളിൽ ധൃതികൂട്ടുകയാണ് ചെയ്യുന്നത്; അവർ അതിലേക്ക് മുൻകടക്കുന്നവരുമാകുന്നു.**

---

﴾57﴿ إِنَّ الَّذِينَ നിശ്ചയമായും ഒരു കൂട്ടർ هُمْ അവർ مِنْ خَشْيَةِ പേടിച്ചത് നിമിത്തം رَبِّهِمْ തങ്ങളുടെ റബ്ബിനെ مُشْفِقُونَ ഭയപ്പാടുള്ളവരാണ് (അങ്ങിനെയുള്ളവർ) ﴾58﴿ وَالَّذِينَ ഒരു കൂട്ടരും هُمْ അവർ بِآيَاتِ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ ലക്ഷ്യങ്ങളിൽ يُؤْمِنُونَ വിശ്വസിക്കുന്നു ﴾59﴿ وَالَّذِينَ യാതൊരു കൂട്ടരും هُمْ അവർ بِرَبِّهِمْ തങ്ങളുടെ റബ്ബിനോട് لَا يُشْرِكُونَ പങ്കുചേർക്കുകയില്ല ﴾60﴿ وَالَّذِينَ യാതൊരു കൂട്ടരും يُؤْتُونَ അവർ കൊടുക്കും مَا آتَوْا തങ്ങൾ കൊടുക്കുന്നത് وَقُلُوبُهُمْ അവരുടെ ഹൃദയങ്ങൾ ആയിക്കൊണ്ട് وَجِلَةٌ നടുങ്ങിയവ, പേടിച്ചവ أَنَّهُمْ അവർ ആണെന്നതിനാൽ إِلَىٰ رَبِّهِمْ അവരുടെ റബ്ബിങ്കലേക്ക് رَاجِعُونَ മടങ്ങിച്ചെല്ലുന്നവർ(എന്നതിനാൽ) ﴾61﴿ أُولَٰئِكَ

فِي الْخَيْرَاتِ അക്കൂട്ടർ, അങ്ങിനെയുള്ളവർ يُسَارِعُونَ ധൃതിപ്പെടുന്നു, ബദ്ധപ്പെടുന്നു നല്ലകാര്യങ്ങളിൽ وَهُمْ അവർ لَهَا അതിന്, അതിലേക്ക് سَابِقُونَ മുൻകടക്കുന്നവരാണ്, മുന്നോട്ട് വരുന്നവരാണ് (താനും)

---

ആർക്കെങ്കിലും, വല്ലതും കൊടുക്കുമ്പോൾ, തങ്ങളുടെ പക്കൽ വല്ലതരത്തിലുള്ള വീഴ്ചയോ കുറവോ വന്നു പോയിട്ടുണ്ടോ, അല്ലാഹുവിങ്കൽ അത് സ്വീകരിക്കപ്പെടാതിരിക്കുവാൻ കാരണമാക്കുന്ന വല്ല ന്യൂനതയും വന്നു പോയിട്ടുണ്ടോ എന്നിങ്ങിനെയുള്ള നടുക്കവും പേടിയുമാണ് ഹൃദയങ്ങൾ നടുങ്ങിയവരായിക്കൊണ്ട് കൊടുക്കുക എന്ന് പറഞ്ഞതിന്റെ താൽപര്യം. മേൽകണ്ട ഗുണങ്ങളോട് കൂടിയവർ, സൽക്കാര്യങ്ങളിൽ വളരെ ഉൽസാഹപൂർവ്വം പരിശ്രമിക്കുകയും, കിട്ടിയ അവസരമെല്ലാം അതിനായി ഉപയോഗപ്പെടുത്തുവാൻ ധൃതിപ്പെടുകയും ചെയ്യുന്നവരായിരിക്കും. ഇതാണ് ഒടുവിലത്തെ വചനം കാട്ടിത്തരുന്നത്.

وَلَا نُكَلِّفُ نَفْسًا إِلَّا وُسْعَهَا ۖ وَلَدَيْنَا كِتَٰبٌ يَنطِقُ بِٱلْحَقِّ ۚ وَهُمْ لَا يُظْلَمُونَ ﴿٦٢﴾

**﴾62﴿ ഒരു ദേഹത്തോടും, അതിന് കഴിവുള്ളതല്ലാതെ നാം ശാസിക്കുകയില്ല; യഥാർത്ഥം തുറന്നു പറയുന്ന ഒരു ഗ്രന്ഥം [രേഖ] നമ്മുടെ അടുക്കൽ ഉണ്ട്; അവർ അക്രമിക്കപ്പെടുന്നതല്ല.**

---

﴾62﴿ وَلَا نُكَلِّفُ നാം ശാസിക്കുകയില്ല, നിർബന്ധിക്കുകയില്ല نَفْسًا ഒരു ദേഹത്തോടും, ഒരാളോടും إِلَّا وُسْعَهَا അതിന് കഴിവുള്ളതല്ലാതെ وَلَدَيْنَا നമ്മുടെ അടുക്കലുണ്ട് كِتَابٌ ഒരു ഗ്രന്ഥം يَنْطِقُ അത് തുറന്ന് പറയും, മൊഴിയും بِالْحَقِّ യഥാർത്ഥത്തെ, സത്യത്തെ وَهُمْ അവർ لَا يُظْلَمُونَ അക്രമിക്കപ്പെടുന്നതുമല്ല.

---

മൂന്ന് സംഗതികളാണ് ഈ ആയത്തിൽ അല്ലാഹു പ്രസ്താവിക്കുന്നത്

(1) ഏതൊരാളുടെയും കഴിവനുസരിച്ചുള്ളതല്ലാതെ അവനോട് ശാസിക്കുകയില്ല. ക്വുർആനിൽ ആവർത്തിച്ചു പറയപ്പെട്ടിട്ടുള്ള ഒരു മൗലികതത്വമാണിത്. ശാരീരികവും, മാനസികവും സാമ്പത്തികവും സാമൂഹികവുമായ എല്ലാവിധ കഴിവുകളും ഇതിൽ പരിഗണിക്കപ്പെടുന്നു. ആരാധനാ കാര്യങ്ങളിൽ മാത്രമല്ല, മനുഷ്യൻ പ്രവർത്തിക്കേണ്ടുന്ന എല്ലാ കാര്യത്തിലും ഇത് ബാധകമാണ്. നമസ്കാരത്തിലും, നോമ്പിലും മാത്രമല്ല, സാധുക്കളെ സഹായിക്കുന്നതിലും സമുദായ സേവനത്തിലും,മതപ്രബോധന ത്തിലുമെല്ലാംതന്നെ ഈ നിയമം ബലത്തിലുണ്ട്. അപ്പോൾ, സൽക്കർമം ചെയ്തു അല്ലാഹുവിന്റെ പ്രീതി സമ്പാദിക്കണമെന്ന് ആഗ്രഹിക്കുന്നവർക്ക് അതിനുള്ള മാർഗം ഒട്ടും കുടുസ്സല്ല. ദുഷ്ക്കർമത്തിലും, തോന്നിയവാസത്തിലും നിരതരായവർക്ക് സത്യത്തിന്റെ മാർഗം ഇടുങ്ങിയതാണെന്നോ, മതശാസനകൾ അസഹ്യമാണെന്നോ പറയുവാൻ ന്യായവുമില്ല.

(2) സൽക്കർമികളുടെയും ദുഷ്ക്കർമികളുടേയുമെന്ന വ്യത്യാസമില്ലാതെ, എല്ലാവരുടെ ചെയ്തികളും കൃത്യവും വ്യക്തവുമായി രേഖപ്പെടുത്തിയ ഒരു രേഖാഗ്രന്ഥം അല്ലാഹുവിങ്കലുണ്ട്.

3) സജ്ജനങ്ങളുടെ സൽക്കർമഫലങ്ങളിൽ വല്ല കുറവും വരുത്തിയോ, ദുർജ്ജനങ്ങളുടെ ദുഷ്ഫലങ്ങളിൽ വല്ലതും അധികരിപ്പിച്ചോ, ആരോടും അക്രമം ചെയ്യപ്പെടുകയില്ല. എല്ലാവരുടെയും നൻമതിന്മകൾ രേഖപ്പെടുത്തപ്പെട്ട ഗ്രന്ഥം ഹാജരാക്കിക്കൊണ്ട് ക്വിയാമത്ത്നാളിൽ ഇപ്രകാരം പറയപ്പെടുന്നതാകുന്നു: ഇതാ നമ്മുടെ - നാം രേഖപ്പെടുത്തിവെച്ച - ഗ്രന്ഥം! അത് നിങ്ങൾക്ക് യഥാർത്ഥം തുറന്നു പറഞ്ഞു തരുന്നതാണ്. നിങ്ങൾ പ്രവർത്തിച്ചിരുന്നത് നാം പകർത്തെടുക്കുന്നുണ്ടായിരുന്നു (هَٰذَا كِتَابُنَا يَنطِقُ عَلَيْكُم بِالْحَقِّ إِنَّا كُنَّا نَسْتَنسِخُ مَا كُنتُمْ تَعْمَلُونَ - الجاثية : ٢٩)

بَلْ قُلُوبُهُمْ فِى غَمْرَةٍ مِّنْ هَٰذَا وَلَهُمْ أَعْمَٰلٌ مِّن دُونِ ذَٰلِكَ هُمْ لَهَا عَٰمِلُونَ ﴿٦٣﴾

《63》 എങ്കിലും അവരുടെ [അവിശ്വാസികളുടെ] ഹൃദയങ്ങൾ ഇതിനെക്കുറിച്ച് അന്ധതയിലാകുന്നു. അവർക്ക് അത് [മേൽപറഞ്ഞത്] കൂടാതെയുള്ള ചില പ്രവൃത്തികളാണുള്ളത്; അത് അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവരാണ്;

حَتَّىٰٓ إِذَآ أَخَذْنَا مُتْرَفِيهِم بِٱلْعَذَابِ إِذَا هُمْ يَجْـَٔرُونَ ﴿٦٤﴾

《64》 അങ്ങനെ, അവരിലുള്ള സുഖിയൻമാരെ ശിക്ഷ മൂലം നാം പിടിക്കുന്നതായാൽ, അപ്പോഴതാ, അവർ നിലവിളി കൂട്ടുന്നു!

لَا تَجْـَٔرُوا۟ ٱلْيَوْمَ ۖ إِنَّكُم مِّنَّا لَا تُنصَرُونَ ﴿٦٥﴾

《65》 (അവരോട് പറയപ്പെടും:) ഇന്ന് നിങ്ങൾ നിലവിളി കൂട്ടേണ്ടാ [അതുകൊണ്ട് ഫലമില്ല]! നിശ്ചയമായും നിങ്ങൾക്ക്, നമ്മിൽ നിന്ന് സഹായം നൽകപ്പെടുകയില്ല;

قَدْ كَانَتْ ءَايَٰتِى تُتْلَىٰ عَلَيْكُمْ فَكُنتُمْ عَلَىٰٓ أَعْقَٰبِكُمْ تَنكِصُونَ ﴿٦٦﴾

《66》 തീർച്ചയായും, എന്റെ (വേദ)ലക്ഷ്യങ്ങൾ നിങ്ങൾക്ക് ഓതിക്കേൾപ്പിക്കപ്പെട്ടുവന്നിരുന്നു; അപ്പോൾ നിങ്ങൾ, മടമ്പുകാലുകളിൽ (വന്നപാടെ) തന്നെ മടങ്ങിപ്പോകുകയായിരുന്നു ചെയ്തത്:

مُسْتَكْبِرِينَ بِهِۦ سَٰمِرًا تَهْجُرُونَ ﴿٦٧﴾

《67》 അഹങ്കാരികളായ നിലയിൽ - അതിൽ [വേദഗ്രന്ഥത്തിൽ] രാക്കഥയുമായി - നിങ്ങൾ പിച്ചു പറഞ്ഞും കൊണ്ടിരിക്കുന്നവരായിരുന്നു.

﴾63﴿ بَلْ എങ്കിലും, പക്ഷേ قُلُوبُهُمْ അവരുടെ ഹൃദയങ്ങൾ فِي غَمْرَةٍ അന്ധതയിലാണ്, അശ്രദ്ധയിലാണ്, മൂടലിലാണ് مِنْ هَٰذَا ഇതിനെക്കുറിച്ച് وَلَهُمْ അവർക്കുണ്ട് أَعْمَالٌ ചില പ്രവൃത്തികൾ مِنْ دُونِ ذَٰلِكَ അത്കൂടാതെ هُمْ അവർ لَهَا അത്, അവയെ عَامِلُونَ പ്രവർത്തിക്കുന്നവരാണ് ﴾64﴿ حَتَّىٰ إِذَا أَخَذْنَا അങ്ങനെ നാം പിടിക്കുന്നതായാൽ مُتْرَفِيهِمْ അവരിലുള്ള സുഖിയൻമാരെ بِالْعَذَابِ ശിക്ഷകൊണ്ട്, ശിക്ഷമൂലം إِذَا هُمْ അപ്പോൾ അവരതാ يَجْأَرُونَ നിലവിളി കൂട്ടുന്നു, വിളിച്ചു നിലവിളിക്കുന്നു ﴾65﴿ لَا تَجْأَرُوا നിങ്ങൾ നിലവിളി കൂട്ടേണ്ട الْيَوْمَ ഇന്ന് إِنَّكُمْ നിശ്ചയമായും നിങ്ങൾ مِنَّا നമ്മിൽ നിന്നും لَا تُنْصَرُونَ നിങ്ങൾ സഹായിക്കപ്പെടുകയില്ല ﴾66﴿ قَدْ كَانَتْ തീർച്ചയായും ആയിരുന്നു آيَاتِي എന്റെ ലക്ഷ്യങ്ങൾ (വചനങ്ങൾ) تُتْلَىٰ عَلَيْكُمْ നിങ്ങൾക്ക് ഓതിത്തരപ്പെട്ടിരുന്നു فَكُنْتُمْ അപ്പോൾ നിങ്ങളായിരുന്നു عَلَىٰ أَعْقَابِكُمْ നിങ്ങളുടെ മടമ്പുകാലുകളിലായി تَنْكِصُونَ മടങ്ങി (പിൻവാങ്ങി)പ്പോകുക(യായിരുന്നു) ﴾67﴿ مُسْتَكْبِرِينَ അഹങ്കാരികളായ നിലയിൽ, അഹംഭാവം നടിച്ചുകൊണ്ട് بِهِ سَامِرًا അതിൽ രാക്കഥ പറഞ്ഞുകൊണ്ട് تَهْجُرُونَ നിങ്ങൾ പിച്ചു പറഞ്ഞു കൊണ്ടിരുന്നു, തോന്ന്യാസം പറഞ്ഞുകൊണ്ട്.

---

സാരം: മനുഷ്യന് അനുഷ്ഠിക്കുവാൻ കഴിയാത്ത ശാസനകളൊന്നും അല്ലാഹു അവരിൽ ചുമത്തിയിട്ടില്ല; അവർ പ്രവർത്തിക്കുന്നതെല്ലാം രേഖപ്പെടുത്തി സൂക്ഷിക്കുന്നുമുണ്ട്. പക്ഷേ, അവിശ്വാസികൾ അതൊന്നും ഗൗനിക്കാതെ അന്ധതയിലും, അശ്രദ്ധയിലും കഴിഞ്ഞുകൂടുകയാണ്. 57-60 ൽ പ്രസ്താവിച്ചത് പോലെയുള്ള സൽക്കർമങ്ങളൊന്നും അവർ ചെയ്യുന്നില്ലെന്ന് മാത്രമല്ല, അതിന് നേരെ വിപരീതമാണ് അവരുടെ പ്രവർത്തനങ്ങൾ. ഖുർആനെപ്പറ്റി ആക്ഷേപിക്കുക, നബിയെ പരിഹസിക്കുക, സത്യവിശ്വാസികളെ ഉപദ്രവിക്കുക മുതലായവയാണ് അവരുടെ ജോലി. അവർക്ക് നൽകപ്പെട്ടിട്ടുള്ള സുഖസൗകര്യങ്ങളിൽ വഞ്ചിതരായി തങ്ങൾക്ക് എന്തും ചെയ്യാമെന്ന നിഗമനത്തിലാണ് അവരുള്ളത്. എന്നാൽ, ഈ നില അധികം തുടർന്നുപോകയില്ല. താമസിയാതെ ആ സുഖ സൗകര്യങ്ങളിൽ നിന്നും അവർ പിടിച്ചു ശിക്ഷിക്കപ്പെടും. അപ്പോൾ അവർക്ക് തന്റേടം വരും. അവർ വിളിച്ചു നിലവിളിക്കാൻ തുടങ്ങും. പക്ഷേ , ഫലമെന്ത് ?!

ആ നിലവിളിക്ക് അല്ലാഹുവിന്റെ ഭാഗത്ത്നിന്നും മറുപടി ലഭിക്കുക ഇപ്രകാരമായിരിക്കും : ഇന്ന് നിലവിളികൂട്ടിയിട്ട് കാര്യമില്ല ; യാതൊരു രക്ഷയും നിങ്ങൾക്ക് ഇവിടെ കിട്ടുവാൻ പോകുന്നില്ല. എന്റെ ആയത്തുകൾ റസൂൽ നിങ്ങൾക്ക് ഓതിക്കേൾപ്പിച്ചുകൊണ്ടിരുന്നപ്പോൾ നിങ്ങളത് കേട്ടതുമില്ല, ചിന്തിച്ചതുമില്ല. കേൾക്കുമ്പോഴേക്കും നിങ്ങൾ പിന്നോക്കം പോകുകയായിരുന്നു ചെയ്തിരുന്നത് ; മാത്രമല്ല, ഞങ്ങൾ ഖുറൈശികളാണ്, കഅ്ബഃയുടെ സംരക്ഷകൻമാരാണ് എന്നും മറ്റും പറഞ്ഞുകൊണ്ട്, അഹങ്കാരം നടിക്കുകയും, കഅ്ബഃയുടെ പരിസരങ്ങളിൽ കൂടി ഖുർആനെക്കുറിച്ചും, നബിയെക്കുറിച്ചും പരിഹാസപൂർവ്വം രാക്കഥകളും, തോന്ന്യാസവും പറഞ്ഞു കാലം കഴിക്കുകയാണ് ചെയ്തത്. എനി, ഇപ്പോൾ നിലവിളിച്ചതുകൊണ്ട് യാതൊരു ഫലവുമില്ല.

أَفَلَمْ يَدَّبَّرُوا۟ ٱلْقَوْلَ أَمْ جَآءَهُم مَّا لَمْ يَأْتِ ءَابَآءَهُمُ ٱلْأَوَّلِينَ ﴿٦٨﴾

**《68》 (പറയുന്ന)വാക്ക് [ക്വുർആൻ] അവർ ഉറ്റാലോചിക്കുന്നില്ലേ? അഥവാ, തങ്ങളുടെ പൂർവ്വപിതാക്കൾക്ക് വന്നിട്ടില്ലാത്തതൊന്ന് ഇവർക്ക് വന്നിരിക്കുന്നുവോ?**

أَمْ لَمْ يَعْرِفُوا۟ رَسُولَهُمْ فَهُمْ لَهُۥ مُنكِرُونَ ﴿٦٩﴾

**《69》 അതല്ലെങ്കിൽ, അവർ തങ്ങളുടെ റസൂലിനെ അറിഞ്ഞിട്ടില്ല - അതിനാൽ അവർ അദ്ദേഹത്തെ നിഷേധിക്കുന്നവരാണോ?!**

أَمْ يَقُولُونَ بِهِۦ جِنَّةٌۢ ۚ بَلْ جَآءَهُم بِٱلْحَقِّ وَأَكْثَرُهُمْ لِلْحَقِّ كَـٰرِهُونَ ﴿٧٠﴾

**《70》 അല്ലെങ്കിൽ, അദ്ദേഹത്തിന് ഭ്രാന്തുണ്ടെന്ന് അവർ പറയുന്നുവോ?! എന്നാൽ, (വാസ്തവത്തിൽ) അദ്ദേഹം അവരുടെ അടുക്കൽ യഥാർത്ഥം കൊണ്ടുവന്നിരിക്കുകയാണ്; അവരിൽ അധികമാളുകളും, യഥാർത്ഥത്തെ വെറുക്കുന്നവരുമാകുന്നു.**

《68》 أَفَلَمْ يَدَّبَّرُوا എന്നാൽ അവർ ഉറ്റാലോചിക്കുന്നില്ലേ الْقَوْلَ വാക്ക്, പറയുന്നത് أَمْ جَاءَهُمْ അഥവാ തങ്ങൾക്ക് വന്നിരിക്കുന്നുവോ مَا لَمْ يَأْتِ വന്നിട്ടില്ലാത്തത് آبَاءَهُمُ അവരുടെ പിതാക്കൾക്ക് الأَوَّلِينَ പൂർവ്വൻമാരായ, മുമ്പുള്ളവരായ 《69》 أَمْ لَمْ يَعْرِفُوا അല്ലെങ്കിൽ അവർ അറിഞ്ഞിട്ടില്ലെയോ رَسُولَهُمْ അവരുടെ റസൂലിനെ فَهُمْ അതിനാൽ അവർ لَهُ അദ്ദേഹത്തെ مُنْكِرُونَ നിഷേധിക്കുന്നവരാണ് (എന്നുണ്ടോ) 《70》 أَمْ يَقُولُونَ അല്ലെങ്കിൽ അവർ പറയുന്നുവോ بِهِ അദ്ദേഹത്തിനുണ്ട് (എന്ന്) جِنَّةٌ ഭ്രാന്ത് بَلْ എന്നാൽ, എങ്കിലും جَاءَهُمْ അദ്ദേഹം അവർക്ക് വന്നിരിക്കുന്നു بِالْحَقِّ യഥാർത്ഥവും കൊണ്ട് وَأَكْثَرُهُمْ അവരിൽ അധികമാളുകളും لِلْحَقِّ യഥാർത്ഥത്തെ كَارِهُونَ വെറുക്കുന്നവരാണ്.

ഒന്നാമതായിപ്പറഞ്ഞ ആക്ഷേപം അവർ ക്വുർആനിനെപ്പറ്റി ചിന്തിക്കുന്നില്ല എന്നുള്ളതാണ്. ഈ ആക്ഷേപം പലപ്പോഴും അല്ലാഹു ആവർത്തിച്ചു പറയാറുള്ളതാണ്. കാരണം അവർ നിഷ്പക്ഷമായി ചിന്തിക്കുന്നപക്ഷം അതിന്റെ സത്യതയും പരിശുദ്ധതയും അവർക്ക് ബോധ്യപ്പെടാതിരിക്കുകയില്ല. പിന്നീട് പറഞ്ഞ ആക്ഷേപങ്ങളുടെസാരം അവർ റസൂലിനെ മനസ്സിലാക്കുന്നില്ലെന്നുള്ളതാകുന്നു. മുമ്പില്ലാത്ത ഒരു പുതിയ വാദം അദ്ദേഹം കൊണ്ടുവന്നിട്ടില്ല. മുമ്പും പല നബിമാരും ഇതേ സത്യപ്രബോധനവുമായിവന്നിട്ടുണ്ടായിരുന്നു. നബിയെ സംബന്ധിച്ചിടത്തോളം. ചെറുപ്പം മുതൽക്കേ അദ്ദേഹത്തിന്റെ മുഴുവൻ ചരിത്രവും, അദ്ദേഹത്തിന്റെ പരിശുദ്ധമായ സ്വഭാവ പ്രകൃതിയും, സത്യസന്ധതയുമെല്ലാം അവർക്കറിയാവുന്നതാണ്. അദ്ദേഹത്തിന് ഭ്രാന്ത് പിടിച്ചിരിക്കുകയാണെന്ന് അവരുടെ മനഃസാക്ഷിയെ മൂടിവെച്ചുകൊണ്ടല്ലാതെ അവർക്ക് പറയുവാൻ സാധ്യമല്ല. ചുരുക്കിപ്പറഞ്ഞാൽ ക്വുർആനെപ്പറ്റി ചിന്തിക്കാത്തതും, നബിﷺയുടെ ചര്യയും സ്വഭാവവും ഗൗനിക്കാതിരുന്നതുമാണ്

അവിശ്വാസികളെപ്പറ്റി ഇവിടെ പറഞ്ഞ ആക്ഷേപങ്ങളുടെ ചുരുക്കം.

അപ്പോൾ, ഖുർആനും, നബിചര്യയും അവഗണിച്ചുകൊണ്ട് ഇന്നവനും ഇന്നവനും പറഞ്ഞത് മാത്രം സ്വീകരിക്കുക എന്ന നയം - അതെ, ചില പണ്ഡിതൻമാരുടെയോ നേതാക്കളുടെയോ അഭിപ്രായങ്ങൾ മാത്രം സ്വീകരിച്ചു ഖുർആനും സുന്നത്തും ഗൗനിക്കാതെയുള്ള ഇന്നത്തെ മുസ്ലിംകളുടെ പൊതുനില-എത്രമാത്രം ആക്ഷേപകരവും ആപൽക്കരവുമാണെന്ന് ആലോചിച്ചുനോക്കുക!

وَلَوِ ٱتَّبَعَ ٱلْحَقُّ أَهْوَآءَهُمْ لَفَسَدَتِ ٱلسَّمَٰوَٰتُ وَٱلْأَرْضُ وَمَن فِيهِنَّ ۚ بَلْ أَتَيْنَٰهُم بِذِكْرِهِمْ فَهُمْ عَن ذِكْرِهِم مُّعْرِضُونَ ﴿٧١﴾

**《71》 യഥാർത്ഥം അവരുടെ ഇച്ഛകൾക്കനുസരിച്ച് വന്നിരുന്നെങ്കിൽ, ആകാശങ്ങളും, ഭൂമിയും, അവയിലുള്ളവരും (എല്ലാ തന്നെ) കുഴപ്പത്തിലാകുമായിരുന്നു! പക്ഷേ, നാം അവരവരുടെ അടുക്കൽ അവർക്കുള്ള ഉപദേശവും കൊണ്ട് ചെന്നിരിക്കുക യാണ്; എന്നാൽ അവരാകട്ടെ, അവരുടെ (ആ) ഉപദേശത്തിൽ നിന്ന് തിരിഞ്ഞുകളയുന്നവരാകുന്നു.**

---

《71》 وَلَوِاتَّبَعَ അനുസരിച്ച് വന്നിരുന്നുവെങ്കിൽ الْحَقُّ യഥാർത്ഥം, സത്യം أَهْوَاءَهُمْ അവരുടെ ഇച്ഛകളെ لَفَسَدَتِ നാശമടയുമായിരുന്നു, കുഴപ്പത്തിലാകുമായിരുന്നു السَّمَاوَاتُ ആകാശങ്ങൾ وَالأَرْضُ ഭൂമിയും وَمَنْ فِيهِنَّ അവയിലുള്ളവരും بَلْ പക്ഷേ أَتَيْنَاهُمْ നാം അവരുടെ അടുക്കൽ ചെന്നിരിക്കുന്നു بِذِكْرِهِمْ അവർക്കുള്ള ഉപദേശവും കൊണ്ട് فَهُمْ എന്നാൽ അവർ عَنْ ذِكْرِهِمْ അവരുടെ ഉപദേശത്തിൽനിന്ന് مُعْرِضُونَ തിരിഞ്ഞുകളയുന്നവരാണ്.

---

അവർക്ക് സത്യോപദേശങ്ങൾ സ്വീകാര്യമാകേണമെങ്കിൽ, അവരുടെ ഇച്ഛകൾക്കും അഭിപ്രായങ്ങൾക്കും അനുസരിച്ചുകൊണ്ടായിരിക്കണം യാഥാർത്ഥ്യങ്ങൾ നിലകൊള്ളുന്നത് . അഥവാ, ആരാധ്യൻമാർ പലതുണ്ടായിരിക്കണം. ദൈവത്തിന് സന്താനമുണ്ടായിരിക്കണം, അക്രമവും അനീതിയും ന്യായമായിരിക്കണം, പാപങ്ങൾ പുണ്യങ്ങളായിരിക്കണം(معاذالله)ഇങ്ങിനെയാണ്യഥാർത്ഥത്തിലുള്ളതെങ്കിൽ, ധാർമിക വ്യവസ്ഥയും,ലോകവ്യവസ്ഥയും-ലോകത്തിന്റെ നിലനിൽപ്തന്നെയും-അവതാളത്തിലായിപ്പോകുമായിരുന്നുവെന്ന് വ്യക്തമാണ്. ആകാശ ഭൂമികളിൽ അല്ലാഹു അല്ലാതെ വല്ല ഇലാഹുകളും ഉണ്ടായിരുന്നുവെങ്കിൽ, അത് രണ്ടും നാശമടയുമായിരുന്നു! (لَوْ كَانَ فِيهِمَا آلِهَةٌ إِلا اللَّهُ لَفَسَدَتَا)

أَمْ تَسْـَٔلُهُمْ خَرْجًا

**《72》 (നബിയേ), ഒരു പക്ഷേ, നീ അവരോട് വല്ല പുറപ്പാടും [ആദായവും] ചോദിക്കുന്നുണ്ടോ ?**

فَخَرَاجُ رَبِّكَ خَيْرٌ وَهُوَ خَيْرُ ٱلرَّٰزِقِينَ ﴿٧٢﴾

**– എന്നാൽ, നിന്റെ റബ്ബിന്റെ (പക്കൽ നിന്നുള്ള) പുറപ്പാട് ഏറ്റവും നല്ലതാകുന്നു. അവൻ, ഉപജീവനം നൽകുന്നവരിൽവെച്ച് ഏറ്റവും നല്ലവനത്രെ.**

وَإِنَّكَ لَتَدْعُوهُمْ إِلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿٧٣﴾

**《73》 നിശ്ചയമായും, നീ അവരെ നേരായ മാർഗത്തിലേക്ക് ക്ഷണിക്കുകയാകുന്നു.**

وَإِنَّ ٱلَّذِينَ لَا يُؤْمِنُونَ بِٱلْـَٔاخِرَةِ عَنِ ٱلصِّرَٰطِ لَنَٰكِبُونَ ﴿٧٤﴾

**《74》 പരലോകത്തിൽ വിശ്വസിക്കാത്തവരാകട്ടെ (ആ) മാർഗം വിട്ടുതെറ്റിപ്പോകുന്നവർ തന്നെയാണ്.**

---

《72》 أَمْ അതല്ല, ഒരു പക്ഷേ تَسْأَلُهُمْ നീ അവരോട് ചോദിക്കുന്നുവോ خَرْجًا വല്ല പുറപ്പാടും, ആദായവും فَخَرَاجُ رَبِّكَ എന്നാൽ നിന്റെ റബ്ബിന്റെ പുറപ്പാട്, ആദായം خَيْرٌ ഉത്തമമാണ്, കൂടുതൽ നല്ലതാണ് وَهُوَ അവൻ خَيْرُ الرَّازِقِينَ ഉപജീവനം(ആഹാരം) നൽകുന്നവരിൽ ഉത്തമനാകുന്നു 《73》 وَإِنَّكَ നിശ്ചയമായും നീ لَتَدْعُوهُمْ നീ അവരെ ക്ഷണിക്കുന്നു إِلَىٰ صِرَاطٍ മാർഗത്തിലേക്ക് مُسْتَقِيمٍ നേരായ, ചൊവ്വായ 《74》 وَإِنَّ നിശ്ചയമായും الَّذِينَ لَا يُؤْمِنُونَ വിശ്വസിക്കാത്തവർ بِالآخِرَةِ പരലോകത്തിൽ عَنِ الصِّرَاطِ മാർഗംവിട്ട് لَنَاكِبُونَ തെറ്റിപ്പോകുന്നവർ തന്നെയാണ്.

---

സാരം: നബിയേ! അല്ലാഹുവിന്റെ ദൗത്യം എത്തിച്ചു കൊടുക്കുന്നതിന് താൻ അവരുടെ പക്കൽനിന്ന് വല്ല പ്രതിഫലവും ആവശ്യപ്പെടുന്നുണ്ടെന്ന കാരണം കൊണ്ടാണോ അവർ വിശ്വസിക്കാതിരിക്കുന്നത്? അല്ല, താൻ അവരിൽ നിന്ന് ഒന്നും ഇച്ഛിക്കുന്നില്ല; അതിന് ആവശ്യവുമില്ല. തനിക്ക് അല്ലാഹുവിങ്കലുള്ള മഹത്തായ പ്രതിഫലം തന്നെ മതി. താൻ അവരെ യാതൊരു വളവും വക്രതയുമില്ലാത്ത നേരായ മാർഗത്തിലേക്ക് തന്നെയാണ് ക്ഷണിക്കുന്നതും. പക്ഷേ, പരലോകത്തിൽ വിശ്വാസമില്ലാത്ത അവർ ആ സത്യമാർഗത്തിൽ പ്രവേശിക്കുവാൻ ഭാവമില്ലാതെ തെറ്റിപ്പോകുക മാത്രമാണ്.

۞ وَلَوْ رَحِمْنَٰهُمْ وَكَشَفْنَا مَا بِهِم مِّن ضُرٍّ لَّلَجُّوا۟ فِى طُغْيَٰنِهِمْ يَعْمَهُونَ ﴿٧٥﴾

**《75》 നാം അവരോട് കരുണ കാണിക്കുകയും, അവരിലുള്ള വിഷമം നീക്കുകയും ചെയ്താലും, അവർ തങ്ങളുടെ അതിക്രമത്തിൽ അന്ധാളിച്ചുകൊണ്ട് ശഠിച്ചു നിൽക്കുക തന്നെ ചെയ്യുന്നതാണ്.**

وَلَقَدْ أَخَذْنَٰهُم بِٱلْعَذَابِ فَمَا

**《76》 നാം അവരെ ശിക്ഷകൊണ്ട് പിടിക്കുകയുണ്ടായി, എന്നിട്ട്, അവർ**

ٱسْتَكَانُوا۟ لِرَبِّهِمْ وَمَا يَتَضَرَّعُونَ ﴿٧٦﴾

തങ്ങളുടെ റബ്ബിന് കീഴൊതുങ്ങിയില്ല; അവർ (അവനോട്) താഴ്മ കാണിക്കുന്നുമില്ല-

حَتَّىٰٓ إِذَا فَتَحْنَا عَلَيْهِم بَابًا ذَا عَذَابٍ شَدِيدٍ إِذَا هُمْ فِيهِ مُبْلِسُونَ ﴿٧٧﴾

《77》 കഠിന ശിക്ഷയുടെതായ ഒരു കവാടം അവരിൽ നാം തുറക്കുന്നതായാൽ - അപ്പോഴതാ, അവർ അതിൽ ആശയറ്റ് പോകുന്നവരായിരിക്കും - അതുവരെക്കും (അവർ ഈ നില തുടരും)

---

《75》 وَلَوْرَحِمْنَاهُمْ നാം അവർക്ക് കരുണ ചെയ്തിരുന്നുവെങ്കിൽ وَكَشَفْنَا നാം നീക്കം ചെയ്യുകയും, തുറവിയാക്കുകയും مَابِهِمْ അവരിലുള്ളതിനെ مِنْ ضُرٍّ വിഷമമായിട്ട് لَلَجُّوا അവർ ശഠിച്ചു നിൽക്കുക തന്നെ ചെയ്യും فِي طُغْيَانِهِمْ അവരുടെ അതിക്രമത്തിൽ يَعْمَهُونَ അന്ധാളിച്ചുകൊണ്ട് , പരിഭ്രമിച്ചുകൊണ്ട് 《76》 وَلَقَدْأَخَذْنَاهُمْ തീർച്ചയായും അവരെ നാം പിടിച്ചു, പിടിക്കുകയുണ്ടായി بِالْعَذَابِ ശിക്ഷകൊണ്ട് فَمَااسْتَكَانُوا എന്നിട്ട് അവർ കീഴൊതുങ്ങിയില്ല لِرَبِّهِمْ അവരുടെ റബ്ബിന് وَمَايَتَضَرَّعُونَ അവർ താഴ്മ കാണിക്കുന്നുമില്ല 《77》 حَتَّىٰ إِذَافَتَحْنَا അങ്ങിനെ നാം തുറക്കുമ്പോൾ عَلَيْهِمْ അവരിൽ بَابًا ഒരു കവാടം (വാതിൽ), ഒരു വകുപ്പ് ذَاعَذَابٍ ശിക്ഷയുടെതായ شَدِيدٍ കഠിനമായ إِذَاهُمْ അപ്പോഴതാ അവർ فِيهِ അതിൽ مُبْلِسُونَ ആശയറ്റവരാകുന്നു. നിരാശപ്പെട്ടവരാകുന്നു (അത് വരേക്കും)

---

ആദ്യത്തെ ആയത്തിൽ مَابِهِمْ مِنْ ضُرٍّ (അവരിലുള്ള വിഷമം)എന്ന് പറഞ്ഞത് പരലോക ശിക്ഷയാണെന്നാണ് ചിലർ പറയുന്നത്. അതായത്: പരലോക ശിക്ഷ കാണുമ്പോൾ അവർ നിലവിളി കൂട്ടുന്നതനുസരിച്ച് അവരെ ഭൂമിയിലേക്ക് വീണ്ടും മടക്കി ശിക്ഷ ഒഴിവാക്കിക്കൊടുത്താൽപോലും, അവർ പഴയപടി ദുർന്നടപ്പിൽ ശഠിച്ചുനിൽക്കുകയാണുണ്ടാവുക എന്ന് സാരം(الأنعام-٢٨)وَلَوْرُدُّوا لَعَادُوا لِمَا نُهُوا عَنْهُ (അവർ- ഭൂമിയിലേക്ക് -മടക്കപ്പെട്ടാലും, അവരോട് വിരോധിക്കപ്പെട്ടതിലേക്ക് അവർ വീണ്ടും പോകുകതന്നെ ചെയ്യുന്നതാണ്.) എന്ന് അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. വിഷമം (ضُر) കൊണ്ട് ഇവിടെ ഉദ്ദേശ്യം ക്വുറൈശികളിൽ ബാധിക്കുകയുണ്ടായ ക്ഷാമവും പട്ടിണിയുമാണെന്നും അഭിപ്രായമുണ്ട്. അധിക മുഫസ്സിറുകളുടെയും അഭിപ്രായം ഇതാണ്. ക്വുറൈശികളിൽ രണ്ട് പ്രാവശ്യം ക്ഷാമമുണ്ടായിട്ടുണ്ടെങ്കിലും, ഥുമാമഃ(റ) നിമിത്തമുണ്ടായ ക്ഷാമമാണ് ഇവിടെ ഉദ്ദേശ്യമെന്നത്രെ അധികപക്ഷവും പറയുന്നത്. പ്രസ്തുത സംഭവത്തിന്റെ ചുരുക്കം ഇപ്രകാരമാണ് :

മുഹമ്മദ് ബ്നു മസ്ലമഃ (مُحَمَّد بن مَسْلَمَة رضـ)യുടെ നേതൃത്വത്തിൽ അയക്കപ്പെട്ട ഒരു സൈന്യസംഘം ഥുമാമഃ(ثُمَامة بن اثال رضـ)യെ ബന്ധനസ്ഥനാക്കി മദീനായിൽ കൊണ്ടുവന്നു. നബിഅദ്ദേഹത്തെ പള്ളിയിൽ തടങ്ങലിൽ വെച്ചു. മൂന്ന് ദിവസം

ഇസ്‌ലാമുമായുള്ള പരിചയം അദ്ദേഹത്തെ ഇസ്‌ലാമിലേക്ക് ആകർഷിച്ചു. അദ്ദേഹം മുസ്‌ലിമായിക്കൊണ്ട് മക്കയിൽ ഉംറഃ കർമം(العُمرة) ചെയ്‌വാൻ വന്നു. യമാമഃയിലെ നേതാവായ അദ്ദേഹം, മുസ്‌ലിമായതിൽ ക്വുറൈശികൾ അതിയായ വെറുപ്പ് പ്രകടിപ്പിക്കുകയും, അദ്ദേഹത്തെ കഠിനമായി ആക്ഷേപിക്കുകയും ചെയ്‌തു. അതിനെത്തുടർന്ന് അദ്ദേഹം ഇങ്ങനെ പറഞ്ഞു : അല്ലാഹുവാണ സത്യം ! യമാമഃയിൽ നിന്ന് റസൂൽ തിരുമേനിയുടെ ഉത്തരവ് കൂടാതെ ഒറ്റമണി ധാന്യം എനി നിങ്ങൾക്ക് വരികയില്ല. മക്കയിലേക്ക് ധാന്യം ഇറക്കുമതി ചെയ്തിരുന്ന പ്രധാന കേന്ദ്രമായിരുന്നു അന്ന് യമാമഃ പ്രദേശങ്ങൾ. അങ്ങനെ, അദ്ദേഹം അത് നിറുത്തൽ ചെയ്തു. ഇത് നിമിത്തം മക്കക്കാർക്ക് വമ്പിച്ച പട്ടിണിയായി. 'ഇൽഹിസ്' (عِلْهِز)പോലും അവർ ഭക്ഷിക്കേണ്ടിവന്നു. (പട്ടിണികാലത്ത് രോമവും രക്തവും ചേർത്തുണ്ടാക്കപ്പെടുന്ന ഒരു സാധനമാണത്) ക്വുറൈശികൾ ഒടുക്കം നബി ﷺയെ സമീപിച്ചു. മുഹമ്മദേ! ലോകർക്ക് കരുണയായി അയക്കപ്പെട്ടവനാണെന്നല്ലേ പറയുന്നത്? ഞങ്ങളുടെ പിതാക്കളെ നീ (ബദ്‌റിൽ വെച്ച്) വാളിനിരയാക്കി; ഞങ്ങളുടെ സന്താനങ്ങളെ പട്ടിണിയിട്ടും കൊല്ലുവാനാണോ വിചാരിക്കുന്നത്? കുടുംബബന്ധം പാലിക്കണമെന്ന് നീ പറയാറുണ്ടല്ലോ, ഇത് കുടുംബം മുറിക്കലല്ലേ? എന്നിങ്ങിനെ ആവലാതിപ്പെട്ടു. തിരുമേനി ഉടനെത്തന്നെ, എന്റെ നാട്ടുകാർക്ക് ഭക്ഷണം വിട്ടുകൊടുക്കണം എന്ന് ഥുമാമഃ(റ)ക്ക് കത്തെഴുതി. പിന്നീട് പഴയപടി തുടരുകയും ചെയ്തു.

രണ്ടാമത്തെ ആയത്തിൽ وَلَقَدْ أَخَذْنَاهُم بِالْعَذَابِ (നാം അവരെ ശിക്ഷകൊണ്ട് പിടിക്കുകയുണ്ടായി) എന്ന് പറഞ്ഞത് ഈ സംഭവത്തെ ഉദ്ദേശിച്ചാണെന്നും ചില മഹാൻമാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. ബദർ യുദ്ധത്തിൽ 70 ക്വുറൈശി നേതാക്കൾ കൊല്ലപ്പെട്ടതിനെ ഉദ്ദേശിച്ച് പറഞ്ഞതാണെന്നാണ് അധികമാളുകളുടെയും അഭിപ്രായം. മൂന്നാമത്തെ ആയത്തിൽ 'കഠിന ശിക്ഷയുടേതായ കവാടം' (بَابًا ذَاعَذَابٍ شَدِيدٍ) എന്ന് പറഞ്ഞത് പരലോകശിക്ഷയെക്കുറിച്ചുതന്നെ. മേൽകാണിച്ച ഏത് അഭിപ്രായം നാം സ്വീകരിച്ചാലും, ആയത്തുകളുടെ സാരം വ്യക്തമാണ്. ആ അവിശ്വാസികളിലുള്ള വിഷമങ്ങൾ നീക്കി കരുണ ചെയ്താലും അതിന് നന്ദി കാണിക്കുകയോ, തങ്ങളുടെ ധിക്കാരത്തിൽ നിന്ന് പിൻവാങ്ങുകയോ അവർ ചെയ്കയില്ല. അവർ പാഠം പഠിക്കുകയുമില്ല. ക്വിയാമത്ത് നാളിലെ ശിക്ഷ അനുഭവപ്പെടുമ്പോഴാണ് അവർ കണ്ണ് തുറക്കുക. പക്ഷേ, അത്കൊണ്ട് ഫലം ഉണ്ടാകുന്നതുമല്ല.

ഇത്രയും പറഞ്ഞതിൽ നിന്ന്, ഈ മൂന്ന് ആയത്തുകളും മദീനഃയിൽ അവതരിച്ചതാണെന്ന് വ്യക്തമാണല്ലോ. ഈ സൂറത്ത് മക്കീ സൂറത്തുകളിൽ പെട്ടതാണെന്ന് മിക്കവാറും മുഫസ്സിറുകൾ സൂറത്തിന്റെ ആരംഭത്തിൽ പറഞ്ഞുകാണാമെങ്കിലും, ഈ മൂന്ന് വചനങ്ങൾ മദീനഃയിൽ അവതരിച്ചതാണെന്ന് ചില മഹാൻമാർ പ്രത്യേകം രേഖപ്പെടുത്തിയിട്ടുണ്ട്. ഇങ്ങിനെ രേഖപ്പെടുത്താത്തവരും, വിവരണത്തിൽ മേൽ കണ്ട നില കൈകൊള്ളുകയും ചെയ്തുകാണാം.

## വിഭാഗം - 5

وَهُوَ ٱلَّذِىٓ أَنشَأَ لَكُمُ ٱلسَّمْعَ

**《78》 അവനാണ് (അല്ലാഹുവാണ്) നിങ്ങൾക്ക് കേൾവിയും, കാഴ്ചയും, ഹൃദയങ്ങളും ഉണ്ടാക്കിത്തന്നിട്ടു**

| | |
|---|---|
| وَٱلْأَبْصَـٰرَ وَٱلْأَفْـِٔدَةَ ۚ قَلِيلًا مَّا تَشْكُرُونَ ﴿٧٨﴾ | ള്ളവൻ, നിങ്ങൾ അൽപ്പം മാത്രമേ നന്ദി ചെയ്യുന്നുള്ളൂ. |
| وَهُوَ ٱلَّذِى ذَرَأَكُمْ فِى ٱلْأَرْضِ وَإِلَيْهِ تُحْشَرُونَ ﴿٧٩﴾ | ﴾79﴿ അവൻ തന്നെയാണ്, നിങ്ങളെ ഭൂമിയിൽ വർദ്ധിപ്പിച്ചുണ്ടാക്കിയവനും; അവന്റെ അടുക്കലേക്ക് തന്നെ നിങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുകയും ചെയ്യും. |
| وَهُوَ ٱلَّذِى يُحْىِۦ وَيُمِيتُ وَلَهُ ٱخْتِلَـٰفُ ٱلَّيْلِ وَٱلنَّهَارِ ۚ أَفَلَا تَعْقِلُونَ ﴿٨٠﴾ | ﴾80﴿ അവൻ തന്നെയാണ്, ജീവിപ്പിക്കുകയും, മരിപ്പിക്കുകയും ചെയ്യുന്നവനും, രാവും, പകലും വ്യത്യാസപ്പെടുത്തുന്നതും അവന്റെ വകയാണ്. അപ്പോൾ, നിങ്ങൾ മനസ്സിരുത്തുന്നില്ലേ? |
| بَلْ قَالُوا۟ مِثْلَ مَا قَالَ ٱلْأَوَّلُونَ ﴿٨١﴾ | ﴾81﴿ എന്നാൽ പൂർവ്വികൻമാർ പറഞ്ഞ (അതേ)മാതിരി അവർ പറയുകയാണ്: |
| قَالُوٓا۟ أَءِذَا مِتْنَا وَكُنَّا تُرَابًا وَعِظَـٰمًا أَءِنَّا لَمَبْعُوثُونَ ﴿٨٢﴾ | ﴾82﴿ അവർ പറയുന്നു: ഞങ്ങൾ മരിക്കുകയും, മണ്ണും എല്ലുമായി ത്തീരുകയും ചെയ്താൽ, ഞങ്ങൾ ഉയിർത്തെഴുന്നേൽപ്പിക്കപ്പെടുന്നവരായിരിക്കുമെന്നോ?! (അത് സംഭവ്യമല്ല.) |
| لَقَدْ وُعِدْنَا نَحْنُ وَءَابَآؤُنَا هَـٰذَا مِن قَبْلُ إِنْ هَـٰذَآ إِلَّآ أَسَـٰطِيرُ ٱلْأَوَّلِينَ ﴿٨٣﴾ | ﴾83﴿ ഞങ്ങളോടും, മുമ്പ് ഞങ്ങളുടെ പിതാക്കളോടും ഇത് വാഗ്ദത്തം ചെയ്യപ്പെടുകയുണ്ടായിട്ടുണ്ട്. ഇത് പൂർവ്വികൻമാരുടെ പഴങ്കഥകളല്ലാതെ (വേറെ)ഒന്നുമല്ല. |

---

﴾78﴿ وَهُوَ അവനാണ് الَّذِي أَنْشَأَ ഉണ്ടാക്കിയിട്ടുള്ളവൻ لَكُمُ നിങ്ങൾക്ക് السَّمْعَ കേൾവി وَالأَبْصَارَ കാഴ്ചകളും وَالأَفْئِدَةَ ഹൃദയങ്ങളും قَلِيلا അല്പംമാത്രമേ مَاتَشْكُرُونَ

നിങ്ങൾ നന്ദി ചെയ്യുന്നു(ള്ളൂ) ﴾79﴿ وَهُوَ അവൻ തന്നെ الَّذِي ذَرَأَكُمْ നിങ്ങളെ വർദ്ധിപ്പിച്ചിട്ടുള്ളവൻ فِي الْأَرْضِ ഭൂമിയിൽ وَإِلَيْهِ അവങ്കലേക്ക് തന്നെ تُحْشَرُونَ നിങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുകയും ചെയ്യും ﴾80﴿ وَهُوَ الَّذِي അവൻ തന്നെയാണ് യാതൊരുവനും يُحْيِي അവൻ ജീവിപ്പിക്കുന്നു وَيُمِيتُ മരിപ്പിക്കുകയും ചെയ്യുന്നു(അങ്ങിനെയുള്ളവൻ) وَلَهُ അവന്റെ വകയാണ്, അവന്റെതാണ് اخْتِلَافُ اللَّيْلِ രാവ് വ്യത്യാസപ്പെടുന്നത് وَالنَّهَارِ പകലും أَفَلَا تَعْقِلُونَ അപ്പോൾ നിങ്ങൾ മനസ്സിരുത്തുന്നില്ലേ ﴾81﴿ بَلْ എന്നാൽ, പക്ഷേ قَالُوا അവർ പറയുകയാണ് مِثْلَ مَا قَالَ പറഞ്ഞത് പോലെ الْأَوَّلُونَ പൂർവ്വികൻമാർ, മുമ്പുള്ളവർ ﴾82﴿ قَالُوا അവർ പറയുന്നു أَإِذَا مِتْنَا നാം മരണപ്പെട്ടിട്ടാണോ وَكُنَّا നാം ആയിത്തീരുകയും تُرَابًا മണ്ണ് وَعِظَامًا എല്ലുകളും أَإِنَّا لَمَبْعُوثُونَ നിശ്ചയമായും നാം ഉയർത്തെഴുന്നേൽപ്പിക്കപ്പെടുന്നവരാകുന്നത്? ﴾83﴿ لَقَدْ وُعِدْنَا نَحْنُ തീർച്ചയായും ഞങ്ങളോട് വാഗ്ദത്തം ചെയ്യപ്പെട്ടിട്ടുണ്ട് وَآبَاؤُنَا ഞങ്ങളുടെ പിതാക്കളോടും هَذَا ഇത്, ഇക്കാര്യം مِنْ قَبْلُ മുമ്പ്, മുമ്പ് തന്നെ إِنْ هَذَا ഇതല്ല إِلَّا أَسَاطِيرُ പഴങ്കഥകളല്ലാതെ, പുരാണ കഥകളല്ലാതെ الْأَوَّلِينَ പൂർവ്വികൻമാരുടെ

---

മരണാന്തരം വീണ്ടും ഉയിർത്തെഴുന്നേൽപിക്കപ്പെടുന്നതാണെന്ന്, ഇപ്പോൾ ഞങ്ങളോടെന്നപോലെ, ഞങ്ങളുടെ മുൻഗാമികളോടും ചിലർ-തങ്ങൾ ദൈവദൂതൻമാരാണെന്ന് നടിച്ചുകൊണ്ട് - ഉറപ്പ് പറഞ്ഞിട്ടുണ്ടായിരുന്നു. ഇങ്ങിനെ പറഞ്ഞുതുടങ്ങിയിട്ട് കാലം കുറേയായി. എനിയും അത് സംഭവിച്ചു കാണുന്നില്ല. ആരോ പറഞ്ഞുണ്ടാക്കിയ ചില പഴഞ്ചൻ വർത്തമാനം മാത്രമാണിത്. എന്നൊക്കെയാണ് അവർ പറയുന്നത്. ഇത് പോലെ, പരലോകത്തിൽ വിശ്വസിക്കാത്ത ആളുകളിൽനിന്ന് ഇന്നും നാം കേൾക്കാറുള്ളതാണല്ലോ. പക്ഷേ, അന്നത്തെ മുശ്‌രിക്കുകൾ മിക്കവാറും സ്രഷ്ടാവിനെ നിഷേധിക്കുന്നവരായിരുന്നില്ല. ആകാശഭൂമികളുടെ നിയന്ത്രണം അല്ലാഹുവിന്റെ കയ്യിലാണെന്നതും അവർ നിഷേധിച്ചിരുന്നില്ല, എന്ന് മാത്രം. അല്ലാഹു പറയുന്നത് നോക്കുക:-

قُل لِّمَنِ ٱلۡأَرۡضُ وَمَن فِيهَآ إِن كُنتُمۡ تَعۡلَمُونَ ﴿٨٤﴾

**﴾84﴿ (നബിയേ !) ചോദിക്കുക: ഭൂമിയും, അതിലുള്ളവരും ആരുടെതാണ് - നിങ്ങൾക്ക് അറിയാമെങ്കിൽ (പറയൂ) ?!**

سَيَقُولُونَ لِلَّهِۚ قُلۡ أَفَلَا تَذَكَّرُونَ ﴿٨٥﴾

**﴾85﴿ അവർ പറഞ്ഞുകൊളളും: അല്ലാഹുവിന്റെതാണ് എന്ന്, പറയുക: എന്നാൽ നിങ്ങൾ ആലോചിക്കുന്നില്ലേ?!**

قُلۡ مَن رَّبُّ ٱلسَّمَٰوَٰتِ ٱلسَّبۡعِ وَرَبُّ ٱلۡعَرۡشِ ٱلۡعَظِيمِ ﴿٨٦﴾

**﴾86﴿ നീ ചോദിക്കുക: ഏഴ് ആകാശങ്ങളുടെ നാഥനും, മഹത്തായ അർശിന്റെ [സിംഹാസനത്തിന്റെ] നാഥനും ആരാണ്?!**

سَيَقُولُونَ لِلَّهِ ۚ قُلْ أَفَلَا تَتَّقُونَ ﴿٨٧﴾

《87》 അവർ പറഞ്ഞുകൊള്ളും: (അതും) അല്ലാഹുവിന്റെതാണ് എന്ന്. പറയുക: എന്നാൽ, നിങ്ങൾ സൂക്ഷിക്കുന്നില്ലേ?!

قُلْ مَنۢ بِيَدِهِۦ مَلَكُوتُ كُلِّ شَىْءٍ وَهُوَ يُجِيرُ وَلَا يُجَارُ عَلَيْهِ إِن كُنتُمْ تَعْلَمُونَ ﴿٨٨﴾

《88》 നീ ചോദിക്കുക: എല്ലാ വസ്തു വിന്റെയും ഭരണാധികാരം തന്റെ കൈവശമാണ്. അവനാണ് രക്ഷ നൽകുന്നത്, അവനെതിരിൽ രക്ഷ നൽകപ്പെടുകയുമില്ല - ഇങ്ങിനെയുള്ള ഒരുവൻ ആരാണ് ? - നിങ്ങൾക്ക് അറിയാമെങ്കിൽ (പറയൂ)!

سَيَقُولُونَ لِلَّهِ ۚ قُلْ فَأَنَّىٰ تُسْحَرُونَ ﴿٨٩﴾

《89》 അവർ പറഞ്ഞുകൊള്ളും: (അതെല്ലാം)അല്ലാഹുവിനുള്ളതാണ് എന്ന്. പറയുക: എന്നാൽ എങ്ങിനെയാണ്, നിങ്ങൾ മായത്തിലകപ്പെട്ടു പോകുന്നത്?!

بَلْ أَتَيْنَـٰهُم بِٱلْحَقِّ وَإِنَّهُمْ لَكَـٰذِبُونَ ﴿٩٠﴾

《90》 പക്ഷേ, (വാസ്തവത്തിൽ) നാം അവർക്ക് യഥാർത്ഥംകൊണ്ട് ചെന്നിരിക്കുകയാണ്; നിശ്ചയമായും അവരാകട്ടെ, കള്ളവാദികളുമാണ്.

---

《84》 قُلْ നീ പറയുക, ചോദിക്കുക لِمَنِ ആർക്കാണ്, ആരുടെതാണ് الأَرْضُ ഭൂമി وَمَنْ فِيهَا അതിലുള്ളവരും إِنْ كُنْتُمْ നിങ്ങളാണെങ്കിൽ تَعْلَمُونَ നിങ്ങൾ അറിയും, നിങ്ങൾക്കറിയാം(എന്നുണ്ടെങ്കിൽ)《85》 سَيَقُولُونَ അവർ പറഞ്ഞുകൊള്ളും, പറഞ്ഞേക്കും لِلَّهِ അല്ലാഹുവിന്റെതാണ് قُلْ നീ പറയുക أَفَلَا تَذَكَّرُونَ എന്നാൽ നിങ്ങൾ ആലോചിക്കുന്നില്ലേ, ഓർക്കുന്നില്ലേ 《86》 قُلْ നീ പറയുക, ചോദിക്കുക مَنْ ആരാണ് رَبُّ السَّمَاوَاتِ ആകാശങ്ങളുടെ റബ്ബ്, നാഥൻ السَّبْعِ ഏഴ്, ഏഴായ وَرَبُّ الْعَرْشِ അർശിന്റെ റബ്ബും الْعَظِيمِ മഹത്തായ, വമ്പിച്ച 《87》 سَيَقُولُونَ അവർ പറഞ്ഞേക്കും لِلَّهِ അല്ലാഹുവിന്റെതാണ് قُلْ നീ പറയുക, ചോദിക്കുക أَفَلَا تَتَّقُونَ എന്നാൽ നിങ്ങൾ സൂക്ഷിക്കുന്നില്ലേ 《88》 قُلْ നീ പറയുക, ചോദിക്കുക مَنْ ആരാണുള്ളത് بِيَدِهِ അവന്റെ കൈവശമാണ് مَلَكُوتُ ഭരണാധികാരം, രാജാധിപത്യം كُلِّ شَيْءٍ എല്ലാ വസ്തുവിന്റെയും وَهُوَ يُجِيرُ അവൻ രക്ഷ നൽകുകയും ചെയ്യും وَلَا يُجَارُ രക്ഷ നൽകപ്പെടുകയുമില്ല عَلَيْهِ അവന്റെ മേൽ(അവന്നെതിരിൽ) إِنْ كُنْتُمْ നിങ്ങളാണെങ്കിൽ تَعْلَمُونَ നിങ്ങൾ അറിയുന്നു, നിങ്ങൾക്കറിയാം(എങ്കിൽ) 《89》 سَيَقُولُونَ അവർ പറഞ്ഞുകൊള്ളും لِلَّهِ അല്ലാഹുവിന്റെതാണ് قُلْ നീ പറയുക فَأَنَّى എന്നാൽ എങ്ങിനെയാണ്

تُسۡحَرُونَ നിങ്ങൾ മായത്തിലകപ്പെടുന്നു (മയക്കപ്പെടുന്നു) ﴾90﴿ بَلۡ എന്നാൽ, പക്ഷേ أَتَيۡنَٰهُم നാം അവർക്ക് ചെന്നിരിക്കുന്നു بِٱلۡحَقِّ സത്യവുമായി, യഥാർത്ഥവുംകൊണ്ട് وَإِنَّهُمۡ നിശ്ചമായും അവരാകട്ടെ لَكَٰذِبُونَ കള്ളവാദികളുമാണ്, കളവ്പറയുന്നവർ തന്നെ.

---

ആകാശഭൂമികളും, അവയിലെ വസ്തുക്കളുമെല്ലാം അല്ലാഹുവിന്റെതാണ്, അവന്റെ സൃഷ്ടിയും അവന്റെ ഉടമയിലുമാണ്. അവയുടെ മുഴുവൻ നിയന്ത്രണവും, കൈകാര്യവും അവന്റെ പക്കലാണ് എന്നെല്ലാം മുശ്രിക്കുകളും വിശ്വസിക്കുന്നു. എന്നിട്ട് പിന്നെയും അവർ, വിഗ്രഹങ്ങൾ മുതലായ സൃഷ്ടികളെ ആരാധിച്ചും, അവരോട് പ്രാർത്ഥിച്ചുംകൊണ്ടിരിക്കുകയാണ്. വ്യക്തമായ ഈ അബദ്ധത്തെ സംബന്ധിച്ച് - ഇതിൽപരം വമ്പിച്ച വഴിപിഴവ് വേറെ ഇല്ലതന്നെ-അവർ ഒട്ടും ചിന്തിക്കാത്തതിനെയാണ് അല്ലാഹു ഇവിടെ ആക്ഷേപിക്കുന്നത്. ഓരോ ചോദ്യത്തിനും, ശരിക്കുള്ള മറുപടിയാണ് അവർക്ക് പറയുവാനുള്ളത്. അവ ഓരോന്നും ബുദ്ധിയുള്ളവരെ ചിന്തിപ്പിക്കുവാൻ പോരുന്നവയുമാണ്. അതുകൊണ്ടാണ്, ഓരോ ചോദ്യത്തെയും തുടർന്നുകൊണ്ട്, നിങ്ങൾ ചിന്തിക്കുന്നില്ലേ; നിങ്ങൾ സൂക്ഷിക്കുന്നില്ലേ എന്നിങ്ങിനെ അല്ലാഹു ആവർത്തിച്ചു പറയുന്നത്.

ചോദ്യങ്ങളുടെ ഉത്തരത്തിൽ യാതൊരു ഭിന്നാഭിപ്രായവും ഇല്ലാതിരിക്കെ, അതോടൊപ്പം അല്ലാഹു അല്ലാത്തവരെ ആരാധ്യൻമാരായി സ്വീകരിക്കുവാൻ അവർ മുതിരുമ്പോൾ, അവരുടെ ബുദ്ധിക്ക് എന്തോ അമളി പിണഞ്ഞിരിക്കണമല്ലോ. അതെ, പൂർവ്വികൻമാരുടെ നടപടികൾ പരമ്പരാഗതമായി കണ്ടുവരികയും, അവയെ ന്യായീകരിച്ചു കൊണ്ടുള്ള അവാസ്തവ പ്രസ്താവനകൾ കേട്ടുകൊണ്ടിരിക്കുകയും ചെയ്യുന്നതിൽ അവർ മയങ്ങിപ്പോയിരിക്കുകയാണ്. അതിനെപ്പറ്റി പുനരാലോചന ചെയ്യുവാൻ അവർ തയ്യാറില്ലാതിരിക്കുകയാണ്. പക്ഷേ, മേൽപറഞ്ഞ കാര്യങ്ങൾ അവർക്കറിയാവുന്ന യാഥാർത്ഥ്യങ്ങളായിരിക്കെ, അവരോട് നബിമുഖാന്തരം പ്രബോധനം ചെയ്യപ്പെടുന്ന വിഷയം - തൗഹീദ് മുതലായവ - തികച്ചും ന്യായവും, സത്യവുമാണെന്നും, അവരുടെ വാദം തനികളവും, പൊള്ളയും ആണെന്നും സ്പഷ്ടമാണ്.

مَا ٱتَّخَذَ ٱللَّهُ مِن وَلَدٍ وَمَا كَانَ مَعَهُۥ مِنۡ إِلَٰهٍۚ إِذًا لَّذَهَبَ كُلُّ إِلَٰهِۭ بِمَا خَلَقَ وَلَعَلَا بَعۡضُهُمۡ عَلَىٰ بَعۡضٍۚ سُبۡحَٰنَ ٱللَّهِ عَمَّا يَصِفُونَ ﴿٩١﴾

**﴾91﴿ അല്ലാഹു യാതൊരു സന്താനത്തെയും സ്വീകരിച്ചിട്ടില്ല; അവനോടൊപ്പം യാതൊരു ഇലാഹും ഇല്ലതാനും, (ഉണ്ട്)എന്ന് വരികിൽ, ഓരോ ഇലാഹും താൻ സൃഷ്ടിച്ചതും കൊണ്ട് പോകുകയും, അവരിൽ ചിലർ ചിലരുടെ മേൽ പൊങ്ങച്ചം കാണിക്കുകയും ചെയ്യു മായിരുന്നു.**

**അവർ വർണിച്ചു പറഞ്ഞു കൊണ്ടിരിക്കുന്നതിൽ നിന്ന് അല്ലാഹു മഹാപരിശുദ്ധൻ!**

عَـٰلِمِ ٱلْغَيْبِ وَٱلشَّهَـٰدَةِ فَتَعَـٰلَىٰ عَمَّا يُشْرِكُونَ ﴿٩٢﴾

**《92》 അദൃശ്യത്തെയും, ദൃശ്യത്തെയും അറിയുന്നവനാണ് (അവൻ). അപ്പോൾ, അവർ പങ്കുചേർക്കുന്നതിൽ നിന്ന് അവൻ മഹോന്നതനാകുന്നു.**

《91》 مَا اتَّخَذَ اللَّهُ അല്ലാഹു സ്വീകരിച്ചിട്ടില്ല, ഏർപ്പെടുത്തിയിട്ടില്ല مِن وَلَدٍ യാതൊരു സന്താനത്തെയും وَمَا كَانَ ഇല്ലതാനും مَعَهُ അവനോടൊപ്പം مِنْ إِلَٰهٍ ഒരു ഇലാഹും, ആരാധ്യനും إِذًا എന്നു വരികിൽ, അങ്ങിനെയാണെങ്കിൽ لَذَهَبَ പോകുമായിരുന്നു كُلُّ إِلَٰهٍ ഓരോ ഇലാഹും بِمَا خَلَقَ താൻ സൃഷ്ടിച്ചതും കൊണ്ട് وَلَعَلَا പൊങ്ങച്ചം കാണിക്കുകയും ചെയ്യും, ഔന്നിത്യം കാണിക്കയും ചെയ്യും بَعْضُهُمْ അവരിൽ ചിലർ عَلَىٰ بَعْضٍ ചിലരുടെ മേൽ, ചിലരോട് سُبْحَانَ اللَّهِ അല്ലാഹു പരിശുദ്ധൻ عَمَّا يَصِفُونَ അവർ വർണിച്ചു പറയുന്നതിൽ നിന്ന് 《92》 عَالِمِ الْغَيْبِ അദൃശ്യത്തെ അറിയുന്നവനാണ് وَالشَّهَادَةِ ദൃശ്യത്തെയും فَتَعَالَىٰ അപ്പോൾ അവൻ മഹോന്നതനാകുന്നു, വളരെ ഉന്നതനായിരിക്കുന്നു عَمَّا يُشْرِكُونَ അവർ പങ്കുചേർക്കുന്നതിൽ നിന്ന്.

അല്ലാഹുവിന് സമൻമാരെ കൽപിക്കുക, സന്താനങ്ങളെ കൽപിക്കുക എന്നീ രണ്ടുതരം ശിർക്കിനെയും ഖണ്ഡിക്കുകയാണ് ഈ വചനങ്ങൾ ചെയ്യുന്നത്. അവൻ മക്കളെ സ്വീകരിച്ചിട്ടുമില്ല. അവനോടൊപ്പം വേറെ ഇലാഹുമില്ല. അവനല്ലാതെ മറ്റൊരു ഇലാഹ് ഉണ്ടായിരിക്കുവാൻ നിവൃത്തിയുമില്ല. കാരണം: അവനെക്കൂടാതെ മറ്റുവല്ല ഇലാഹും ഉണ്ടാകുന്ന പക്ഷം അവർ തമ്മിൽ അധികാരവടംവലിയും, അവകാശത്തർക്കവും അനിവാര്യമാണ്. ഇതൊന്നും കൂടാതെ, ലോകമൊട്ടുക്കും ഒരേ വ്യവസ്ഥയിൻകീഴിൽ നിലകൊള്ളുന്നത് ആർക്കും കാണാവുന്നതാണല്ലോ. പരമകാരുണികനായുള്ളവന്റെ സൃഷ്ടിയിൽ യാതൊരു ഏറ്റപ്പറ്റും നീ കാണുന്നതല്ല. 67:3 (مَا تَرَىٰ فِي خَلْقِ الرَّحْمَٰنِ مِن تَفَاوُتٍ) അല്ലാഹുവാണെങ്കിൽ എല്ലാ രഹസ്യപരസ്യങ്ങളും, ദൃശ്യാദൃശ്യങ്ങളും അറിയുന്നവനാണ്. എന്നിരിക്കെ, അവന്റെ അറിവിൽ പെടാത്ത ഒരു ഇലാഹ് ഉണ്ടായിരിക്കാമെന്ന് സങ്കൽപിക്കുകപോലും സാധ്യമല്ലതന്നെ.

## വിഭാഗം - 6

قُل رَّبِّ إِمَّا تُرِيَنِّى مَا يُوعَدُونَ ﴿٩٣﴾

**《93》 (നബിയേ) പറയുക: എന്റെ റബ്ബേ! ഇവരോട് താക്കീത് ചെയ്യപ്പെടുന്നതിനെ [ശിക്ഷയെ] വല്ലപ്പോഴും നീ എനിക്ക് കാണുമാറാക്കുകയാണെങ്കിൽ**

رَبِّ فَلَا تَجْعَلْنِى فِى ٱلْقَوْمِ ٱلظَّـٰلِمِينَ ﴿٩٤﴾

**《94》 എന്റെ റബ്ബേ - അപ്പോൾ എന്നെ ഈ അക്രമികളായ ജനങ്ങളിൽ നീ പെടുത്തരുതേ!**

وَإِنَّا عَلَىٰٓ أَن نُّرِيَكَ مَا نَعِدُهُمۡ لَقَـٰدِرُونَ ﴿٩٥﴾

**﴾95﴿ നിശ്ചയമായും നാമാകട്ടെ, അവരോട് നാം താക്കീത് ചെയ്യുന്നതിനെ നിനക്ക് കാട്ടിത്തരുവാൻ കഴിവുള്ളവർ തന്നെയാകുന്നു.**

---

﴾93﴿ قُلْ നീ പറയുക رَبِّ എന്റെ റബ്ബേ إِمَّاتُرِيَنِّي നീ എനിക്ക് (വല്ലപ്പോഴും) കാണിച്ചുതരികയാണെങ്കിൽ مَايُوعَدُونَ അവരോട് താക്കീത് ചെയ്യപ്പെടുന്നത് ﴾94﴿ رَبِّ എന്റെ റബ്ബേ, രക്ഷിതാവേ فَلَاتَجْعَلْنِي അപ്പോൾ എന്നെ നീ ആക്കരുതേ (പെടുത്തരുതേ) فِي الْقَوْمِ ജനങ്ങളിൽ الظَّالِمِينَ അക്രമികളായ ﴾95﴿ وَإِنَّا നിശ്ചയമായും നാമാകട്ടെ عَلَىٰٓ أَنْ نُرِيَكَ നിനക്ക് കാണിച്ചുതരുവാൻ مَانَعِدُهُمْ നാം അവരോട് താക്കീത് ചെയ്യുന്നതിനെ لَقَادِرُونَ കഴിവുള്ളവർ തന്നെയാണ്.

---

പരലോക നിഷേധം, അല്ലാഹുവിന് സമൻമാരെയും മക്കളെയും സങ്കൽപിക്കൽ ആദിയായ ഓരോന്നും അവരെ താക്കീത് ചെയ്തുവരുന്ന ശിക്ഷ ഉടനെത്തന്നെ നടപ്പിൽ വരുത്തുവാൻ തികച്ചും മതിയായ കാരണങ്ങളത്രെ. അതുകൊണ്ട് നബികാണെത്തന്നെ– അവിടുന്ന് ജീവിച്ചുകൊണ്ടിരിക്കെത്തന്നെ – അത് സംഭവിക്കുകയാണെങ്കിൽ അവരുടെ കൂട്ടത്തിൽ അകപ്പെടാതെ രക്ഷിച്ചു തരേണമെന്ന് പ്രാർത്ഥിക്കുവാൻ അല്ലാഹു നബിതിരുമേനിയെ ഉപദേശിക്കുകയാണ്. ശിക്ഷ തൽക്ഷണം തന്നെ വരുത്തുവാൻ അല്ലാഹുവിന് ധാരാളം കഴിവുണ്ട്. പക്ഷേ, അവൻ തന്റെ അതിയായ അനുഗ്രഹം നിമിത്തം അത് നടപ്പാക്കാതിരിക്കുകയും, ഒരു നിശ്ചിത അവധി വരേക്ക് നീട്ടിവെക്കുകയുമാണ് ചെയ്തിരിക്കുന്നത് എന്ന് സാരം. ഇവരെപ്പോലെയുള്ള കടുത്ത ജനങ്ങളുമായി ഇടപെടുമ്പോൾ, അവരുടെ ദുഷ്ചെയ്തികളാകുന്ന രോഗങ്ങൾ ബാധിക്കാതെ രക്ഷപ്രാപിക്കുന്നതിന് അടുത്ത വചനങ്ങളിൽ രണ്ട് പ്രധാന ഔഷധങ്ങൾ നിർദ്ദേശിക്കുകയും ചെയ്യുന്നു:

ٱدۡفَعۡ بِٱلَّتِي هِيَ أَحۡسَنُ ٱلسَّيِّئَةَۚ نَحۡنُ أَعۡلَمُ بِمَا يَصِفُونَ ﴿٩٦﴾

**﴾96﴿ ഏറ്റവും നല്ല കാര്യമേതോ അതുകൊണ്ട് തിന്മയെ നീ തടുത്തു കൊള്ളുക. അവർ വർണിച്ചു പറഞ്ഞുകൊണ്ടിരിക്കുന്നതിനെപ്പറ്റി നാം നല്ലവണ്ണം അറിയുന്നവനാകുന്നു.**

وَقُل رَّبِّ أَعُوذُ بِكَ مِنۡ هَمَزَٰتِ ٱلشَّيَٰطِينِ ﴿٩٧﴾

**﴾97﴿ (ഇങ്ങിനെ) പറയുകയും ചെയ്യുക: എന്റെ റബ്ബേ! പിശാചുക്കളുടെ ദുർബോധനങ്ങളിൽ നിന്ന് ഞാൻ നിന്നോട് രക്ഷതേടുന്നു.**

وَأَعُوذُ بِكَ رَبِّ أَن يَحۡضُرُونِ ﴿٩٨﴾

**﴾98﴿ അവർ, എന്റെ അടുക്കൽ സന്നിഹിതരാകുന്നതിൽ നിന്നും – എന്റെ റബ്ബേ – ഞാൻ നിന്നോട് രക്ഷ തേടുന്നു.**

﴾96﴿ ادْفَعْ നീ തടുക്കുക, തടയുക بِالَّتِي യാതൊരു കാര്യം കൊണ്ട് هِيَ أَحْسَنُ അത് ഏറ്റവും നല്ലതാണ് السَّيِّئَةَ തിന്മയെ نَحْنُ നാം أَعْلَمُ നല്ലവണ്ണം (ഏറ്റവും) അറിയുന്നവനാണ് بِمَا يَصِفُونَ അവർ വർണിച്ചു പറയുന്നതിനെപ്പറ്റി ﴾97﴿ وَقُلْ നീ പറയുകയും ചെയ്യുക رَبِّ എന്റെ റബ്ബേ أَعُوذُ ഞാൻ രക്ഷതേടുന്നു, ശരണം തേടുന്നു بِكَ നിന്നോട്, നിന്നിൽ مِنْ هَمَزَاتِ ദുർമന്ത്രങ്ങളിൽ നിന്ന്, ദുർബോധനങ്ങളിൽ നിന്ന് الشَّيَاطِينِ പിശാചുക്കളുടെ ﴾98﴿ وَأَعُوذُ ഞാൻ രക്ഷതേടുകയും ചെയ്യുന്നു بِكَ നിന്നോട് رَبِّ എന്റെ റബ്ബേ أَنْ يَحْضُرُونِ അവർ എന്റെ അടുക്കൽ സന്നിഹിതരാകുന്ന (ഹാജരാകുന്ന)തിൽ നിന്ന്

---

ഒന്നാമത്തെ ഉപദേശം, തിന്മകളെ ഏറ്റവും നല്ല മാർഗത്തിലൂടെ തടുത്തുകൊള്ളണമെന്നാണ്. ക്ഷമ, സഹനം, മാപ്പ്, വിട്ടുവീഴ്ച, നല്ലവാക്ക്, ഇങ്ങോട്ട് തിന്മ ചെയ്തവരോട് അങ്ങോട്ട് നന്മ ചെയ്യുക മുതലായവയാണ് ഏറ്റവും നല്ല കാര്യം കൊണ്ട് ഉദ്ദേശ്യം. ഇതേ ഉപദേശം നൽകിക്കൊണ്ടുള്ള മറ്റൊരു ആയത്തിൽ അല്ലാഹു ഇപ്രകാരം പറയുന്നു:

ادْفَعْ بِالَّتِي هِيَ أَحْسَنُ فَإِذَا الَّذِي بَيْنَكَ وَبَيْنَهُ عَدَاوَةٌ كَأَنَّهُ وَلِيٌّ حَمِيمٌ

സാരം :(ഏറ്റവും നല്ലകാര്യംകൊണ്ട് തടുത്തു കൊള്ളുക, എന്നാൽ, നീയുമായി ശത്രുതയുള്ളവൻ ഒരു ഉറ്റ ബന്ധുവെപ്പോലെ ആയിത്തീരുന്നതാണ്. 41:34) ഹാ! എത്രഫലപ്രദമായ ഔഷധമാണിത്! ഈ ആയത്തിന്റെ സാരത്തിൽ അനസ് (റ) ഇപ്രകാരം പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: ഒരാൾ തന്റെ സഹോദരനെക്കുറിച്ച് അവനിൽ ഇല്ലാത്ത (കുറ്റം)വല്ലതും പറയുന്നതായാൽ അവൻ അവനോട് ഇങ്ങിനെ പറയണം: നീ കളവ് പറയുകയാണെങ്കിൽ നിനക്ക് പൊറുത്തു തരുവാൻ ഞാൻ അല്ലാഹുവോട് ചോദിക്കുന്നു. നീ നേര് പറയുകയാണെങ്കിൽ എനിക്ക് പൊറുത്തു തരുവാൻ ഞാൻ അല്ലാഹുവോട് ചോദിക്കുന്നു.

(ان كنت كاذبا فانى اسأل الله ان يغفر لك وان كنت صادقا فانى اسأل الله ان يغفرلى)

രണ്ടാമത്തെ ഉപദേശം: പിശാചുക്കളുടെ ദുർമന്ത്രങ്ങളിൽ നിന്നും, അവരുടെ സമീപനങ്ങളിൽ നിന്നും രക്ഷ നൽകുവാനായി അല്ലാഹുവോട് പ്രാർത്ഥിക്കണമെന്നാകുന്നു. ആദ്യത്തേത് പുറമെ ഉപയോഗിക്കുവാനുള്ള ഔഷധമാണെങ്കിൽ ഇത്, അകത്തേക്ക് ഉപയോഗിക്കുവാനുള്ളതാണെന്ന് പറയാം. പിശാചിൽ നിന്നുണ്ടാകുന്ന ദുഷ്പ്രേരണകളും, അത് നിമിത്തം മറ്റുള്ളവരിൽ നിന്ന് ഉളവാകുന്ന തിൻമകളുമെല്ലാം ദുർബോധനങ്ങൾ(**همزات**) എന്ന് പറഞ്ഞതിൽ അടങ്ങുന്നു. പിശാചുക്കൾ അടുത്ത് വരുവാൻ പോലും ഇടയാകാതെ രക്ഷിക്കേണമേ, എന്നാണ് പ്രാർത്ഥനയിലെ രണ്ടാം വാക്യം കുറിക്കുന്നത്. ദുർബോധനങ്ങളും, ദുർമന്ത്രങ്ങളും നടത്തുന്ന മനുഷ്യപ്പിശാചുക്കളും, ജിൻപിശാചുക്കളും ഇതിൽ ഉൾപ്പെടുന്നുവെന്നാണ് മനസ്സിലാക്കേണ്ടത്.

ഉറങ്ങുവാൻ പോകുമ്പോൾ താഴെ കാണുന്ന ദുആ ചെയ്‌വാൻ നബി ﷺ സ്വഹാബികൾക്ക് പഠിപ്പിച്ചിരുന്നുവെന്നും, ഇബ്നു ഉമർ(റ) അദ്ദേഹത്തിന്റെ കുട്ടികൾക്ക് അത് പഠിപ്പിച്ചിരുന്നുവെന്നും ഇമാം അഹ്മദ് (റ) മുതലായ പലരും രിവായത്ത്

ചെയ്യുന്നു:

بِسْمِ الله اعُوذُ بِكَلِمَاتِ الله التَّامَّةِ مِنْ غَضبِهِ وَعِقَابِهِ وَشَرِّ عِبَادِهِ وَمِنْ هَمَزَاتِ الشَّيَاطِينِ وَأَنْ يَحْضُرُون ـ رواه احمد وابوداود والترمذى و البيهقى رحمهم الله

സാരം: (അല്ലാഹുവിന്റെ നാമത്തിൽ, അല്ലാഹുവിന്റെ പരിപൂർണ്ണ വാക്യങ്ങൾ മുഖേന, അവന്റെ കോപത്തിൽ നിന്നും, അവന്റെ ശിക്ഷാനടപടിയിൽ നിന്നും, അവന്റെ അടിയാൻമാരിൽനിന്നുണ്ടാകുന്ന ദോഷത്തിൽ നിന്നും, പിശാചുക്കളുടെ ദുർമന്ത്രങ്ങളിൽ നിന്നും, അവർ എന്റെ അടുക്കൽ സന്നിഹിതരാകുന്നതിൽ നിന്നുമെല്ലാം ഞാൻ രക്ഷതേടുന്നു.)

അല്ലാഹുവിന്റെ കൽപനകൾ അനുസരിക്കുന്നതിൽ വിഴ്ചവരുത്തിയവരും, അവിശ്വാസികളും മരണത്തിന് മുമ്പായി അവരുടെ നിലപാടിൽ മാറ്റം വരുത്താതിരിക്കുന്ന പക്ഷം, മരണവേളയിൽ അവരുടെ അന്ത്യാവസ്ഥ എങ്ങിനെയിരിക്കുമെന്ന് അടുത്ത ആയത്തിൽ പ്രസ്താവിക്കുന്നു:

حَتَّىٰٓ إِذَا جَآءَ أَحَدَهُمُ ٱلْمَوْتُ قَالَ رَبِّ ٱرْجِعُونِ ﴿٩٩﴾

**《99》 അങ്ങിനെ, (ഒടുക്കം) അവരിൽ ഒരാൾക്ക് മരണം വന്നെത്തുമ്പോൾ അവൻ പറയും: എന്റെ റബ്ബേ! എന്നെ മടക്കിത്തരുവിൻ:**

لَعَلِّىٓ أَعْمَلُ صَٰلِحًا فِيمَا تَرَكْتُ ۚ كَلَّآ ۚ إِنَّهَا كَلِمَةٌ هُوَ قَآئِلُهَا ۖ وَمِن وَرَآئِهِم بَرْزَخٌ إِلَىٰ يَوْمِ يُبْعَثُونَ ﴿١٠٠﴾

**《100》 ഞാൻ ഉപേക്ഷ വരുത്തിയിട്ടുള്ളതിൽ ഞാൻ സൽകർമം പ്രവർത്തിച്ചേക്കാം! എന്ന്. ഒരിക്ക ലുമില്ല! അതൊരു വാക്യം - അവനത് പറഞ്ഞുകൊണ്ടിരിക്കുന്നു (അത്രമാത്രം)അവരുടെ അപ്പുറം, അവർ ഉയിർത്തെഴുന്നേല്പിക്കപ്പെടുന്ന ദിവസം വരേക്കും ഒരു (തരം) വേലിമറയുമുണ്ട്. [അതവരെ മടങ്ങി പ്പോകുവാൻ വിടുന്നതല്ല]**

---

《99》 حَتَّىٰ അങ്ങനെ (ഇത് വരേക്കും) إِذَاجَاءَ വന്നാൽ, വരുമ്പോൾ أَحَدَهُمُ അവരിൽ ഒരാൾക്ക് الْمَوْتُ മരണം قَالَ അവൻ പറയും رَبِّ എന്റെ റബ്ബേ ارْجِعُونِ എന്നെ മടക്കിത്തരുവിൻ 《100》 لَعَلِّيأَعْمَلُ ഞാൻ പ്രവർത്തിച്ചേക്കാം صَالِحًا നല്ലത്, സൽക്കർമം فِيمَاتَرَكْتُ ഞാൻ ഉപേക്ഷ വരുത്തിയതിൽ, വിട്ടുകളഞ്ഞതിൽ كَلا ഒരിക്കലുമില്ല, അങ്ങിനെയല്ല, വേണ്ടാ إِنَّهَا നിശ്ചയമായും അത് كَلِمَةٌ ഒരു വാക്യം, വാക്ക് هُوَ അവൻ قَائِلُهَا അത് പറയുന്നവനാണ് (അത് പറയുന്നു) وَمِنْوَرَائِهِمْ അവരുടെ അപ്പുറമുണ്ട്, പിന്നിലുണ്ട് بَرْزَخٌ ഒരു മറ, വേലിമറ, തടവ് إِلَىيَوْمِ ദിവസംവരെ يُبْعَثُونَ അവർ

ഉയർത്തെഴുന്നേൽപ്പിക്കപ്പെടുന്ന

മരണസമയം എത്തുകയും, അനന്തരം അനുഭവിക്കുവാനിരിക്കുന്ന കഠിനശിക്ഷകൾ കാണുമാറാകുകയും ചെയ്യുമ്പോൾ, തങ്ങളെ ഭൂമിയിലേക്ക് ഒന്നുകൂടി മടക്കിത്തരേണമേ എന്ന് അല്ലാഹുവിനോട് അവർ കേണപേക്ഷിക്കുന്നതാണ്. മടക്കിത്തരുന്നതായാൽ, മുമ്പ് തങ്ങൾ വരുത്തിയ വീഴ്ചകളെല്ലാം നികത്തി സൽക്കർമം പ്രവർത്തിച്ചുകൊള്ളാമെന്ന് സങ്കടപ്പെട്ട് പറയും. അല്ലാഹുവിന്റെ ഭാഗത്ത്നിന്നുള്ള ഉത്തരമാകട്ടെ, كلا (അതൊരിക്കലുമില്ല)എന്നുമാത്രം. അല്ലാഹു പറയുന്നു : അത് കേവലം ഒരു വാക്യമെന്നുമാത്രം-അവരത് വ്യഥാ ഉരുവിടുന്നുവെന്നല്ലതെ ഒരു പ്രയോജനവും ആ വാക്ക് മൂലം ലഭിക്കുവാനില്ല. വല്ലവിധേനയും ചാടിപ്പോകുവാനാണെങ്കിൽ അതിനും സാധ്യമല്ല. കാരണം, ക്വിയാമത്ത് നാളിൽ എല്ലാവരും ക്വബ്റുകളിൽ നിന്ന് ഉയിർത്തേഴുന്നേൽപ്പിക്കപ്പെടുന്നത്വരെ പുറത്തുപോകുവാൻ നിവൃത്തിയില്ലാത്തവിധം അവർ ബന്ധനത്തിലുമായിരിക്കും. പിന്നത്തെ സ്ഥിതിയാണെങ്കിൽ അതിലേറെ ആപൽക്കരവും !

മരണവേളയിൽ, മാത്രമല്ല, ക്വബ്റുകളിൽ നിന്ന് പുനരെഴുന്നേൽപ്പിക്കപ്പെടുമ്പോഴും, അല്ലാഹുവിന്റെ മുമ്പിൽ ഹാജരാക്കപ്പെടുമ്പോഴും, നരകം കാണിക്കപ്പെടുമ്പോഴും, നരകത്തിൽവെച്ചും എല്ലാ തന്നെ അവിശ്വാസികൾ, തങ്ങളെ ഒന്നുകൂടി മടക്കിക്കൊടുക്കുവാൻ അപേക്ഷിക്കുന്നതാണെന്ന് ക്വുർആന്റെ പല പ്രസ്താവനകളിൽ നിന്നുമായി മനസ്സിലാക്കാം. ഈ അപേക്ഷ തീർച്ചയായും സ്വീകരിക്കപ്പെടുകയില്ലെന്ന് അവർക്കറിയാമെങ്കിലും, ശിക്ഷയുടെ കാഠിന്യം മൂലം അവരത് പറഞ്ഞുപോകുകയാണ്.! معاذ الله(അല്ലാഹു കാക്കട്ടെ !)

فَإِذَا نُفِخَ فِى ٱلصُّورِ فَلَآ أَنسَابَ بَيْنَهُمْ يَوْمَئِذٍ وَلَا يَتَسَآءَلُونَ ﴿١٠١﴾

**﴾101﴿ എനി, കാഹളത്തിൽ ഊതപ്പെട്ടാൽ പിന്നെ - അന്ന് - അവർക്കിടയിൽ യാതൊരു കുടുംബ ബന്ധങ്ങളും ഉണ്ടായിരിക്കയില്ല; അവരന്യോന്യം ചോദിക്കയുമില്ല.**

﴾101﴿ فَإِذَانُفِخَ എനി ഊതപ്പെട്ടാൽ فِي الصُّورِ കാഹളത്തിൽ, കൊമ്പിൽ فَلاأَنسَابَ അപ്പോൾ കുടുംബ ബന്ധങ്ങളില്ല بَيْنَهُمْ അവർക്കിടയിൽ يَوْمَئِذٍ അന്നത്തെ ദിവസം وَلا يَتَسَاءَلُونَ അവരന്യോന്യം ചോദിക്കുന്നതുമല്ല.

ക്വിയാമത്ത് നാളിൽ എല്ലാവരെയും ക്വബ്റുകളിൽ നിന്ന് എഴുന്നേൽപ്പിക്കുവാനുള്ള ഊത്താണ് കാഹളത്തിൽ ഊതപ്പെട്ടാൽ എന്നത് കൊണ്ടുദ്ദേശ്യം. ആത്മാക്കളും ജഡങ്ങളും തമ്മിൽ കൂടിച്ചേർന്ന് രണ്ടാമത്തെ ജീവിതത്തിൽ പ്രവേശിക്കുവാനുള്ള ക്ഷണത്തിന്റെ കാഹളമത്രെ അത്. ഉയിർത്തെഴുന്നേൽപ്പിക്കപ്പെടുന്ന ദിവസം എന്ന് കഴിഞ്ഞ ആയത്തിൽ പറഞ്ഞ ആ ദിവസമാണിത്. അത് വന്നെത്തിയാൽ പിന്നെ, ഓരോരുത്തനും അവനവന്റെ കാര്യത്തിൽ മാത്രം ചിന്താകുലനായിരിക്കും. ബന്ധുമിത്രാദികളെപ്പറ്റിയോ മറ്റൊ യാതൊരു അന്വേഷണമാകട്ടെ, വിചാരമാകട്ടെ ഉണ്ടാവുകയില്ല. അതെ, തന്റെ സഹോദരൻ, തന്റെ മാതാവ്, തന്റെ പിതാവ്, തന്റെ

സഹധർമിണി, തന്റെ മക്കൾ എന്നിവരിൽ നിന്നെല്ലാം മനുഷ്യൻ വിട്ടോടിപ്പോകുന്ന ദിവസം ! അന്നത്തെ ദിവസം അവരിൽ ഓരോ മനുഷ്യന്നും അവനെ മതിയാക്കുന്ന - മറ്റൊരാളെക്കുറിച്ച് ചിന്തിക്കുവാൻ ഒഴിവില്ലാത്ത -ഓരോ കാര്യം ഉണ്ടായിരിക്കും !

يَوْمَ يَفِرُّ الْمَرْءُ مِنْ أَخِيهِ ○ وَأُمِّهِ وَأَبِيهِ ○ وَصَاحِبَتِهِ وَبَنِيهِ ○ لِكُلِّ امْرِئٍ مِنْهُمْ يَوْمَئِذٍ شَأْنٌ يُغْنِيهِ ○ (عبس: ٣٤-٣٧)

فَمَن ثَقُلَتْ مَوَٰزِينُهُۥ فَأُو۟لَـٰٓئِكَ هُمُ ٱلْمُفْلِحُونَ ﴿١٠٢﴾

**《102》 അപ്പോൾ ആരുടെ (സല്‍ക്കർമത്തിന്റെ) തൂക്കങ്ങൾ ഘനമുള്ളതായോ ആ കൂട്ടർ തന്നെയാണ് വിജയികൾ!**

وَمَنْ خَفَّتْ مَوَٰزِينُهُۥ فَأُو۟لَـٰٓئِكَ ٱلَّذِينَ خَسِرُوٓا۟ أَنفُسَهُمْ فِى جَهَنَّمَ خَـٰلِدُونَ ﴿١٠٣﴾

**《103》 ആരുടെ തൂക്കങ്ങൾ ലഘുവായിപ്പോയോ അവരാണ് തങ്ങളുടെ സ്വന്തം ദേഹങ്ങളെ നഷ്ടപ്പെടുത്തിയിട്ടുള്ളവർ - (അതായത്) നരകത്തിൽ സ്ഥിരവാസികൾ!**

تَلْفَحُ وُجُوهَهُمُ ٱلنَّارُ وَهُمْ فِيهَا كَـٰلِحُونَ ﴿١٠٤﴾

**《104》 നരകം അവരുടെ മുഖങ്ങളെ എരിച്ചുകളയും: അവരതിൽ മുഖം ചുളിച്ചു (പല്ലിളിച്ചു) കൊണ്ടിരിക്കുന്നവരുമായിരിക്കും**

《102》فَمَنْ അപ്പോൾ ആർ, ഏതൊരുവൻ ثَقُلَتْ ഘനമുള്ളതായി مَوَازِينُهُ അവന്റെ തൂക്കങ്ങൾ فَأُولَـٰئِكَ എന്നാൽ അക്കൂട്ടർ هُمُ الْمُفْلِحُونَ അവർ തന്നെ വിജയികൾ 《103》 وَمَنْ ആർ,ഏതൊരുവൻ خَفَّتْ ലഘുവായി مَوَازِينُهُ അവന്റെ തൂക്കങ്ങൾ فَأُولَـٰئِكَ എന്നാൽ അക്കൂട്ടർ الَّذِينَ خَسِرُوا നഷ്ടപ്പെടുത്തിയവരാണ് أَنْفُسَهُمْ തങ്ങളുടെ ദേഹങ്ങളെ فِي جَهَنَّمَ നരകത്തിൽ خَالِدُونَ സ്ഥിരവാസികളാണ് 《104》 تَلْفَحُ എരിക്കും, കരിക്കും وُجُوهَهُمُ അവരുടെ മുഖങ്ങളെ النَّارُ അഗ്നി, നരകം وَهُمْ അവരാകട്ടെ فِيهَا അതിൽ كَالِحُونَ മുഖം ചുളിക്കുന്നവരായിരിക്കും, പല്ലിളിക്കുന്നവരായിരിക്കും.

അഗ്നിയുടെ കാഠിന്യം നിമിത്തം അവരുടെ അധരങ്ങൾ രണ്ടും പിളർന്നും, പല്ലുകൾ ഇളിഞ്ഞും, മുഖം ചുളിഞ്ഞുംകൊണ്ടിരിക്കും. അവരോട് ഇപ്രകാരം പറയപ്പെടുകയും ചെയ്യും:

أَلَمْ تَكُنْ ءَايَـٰتِى تُتْلَىٰ عَلَيْكُمْ فَكُنتُم بِهَا تُكَذِّبُونَ ﴿١٠٥﴾

**《105》 എന്റെ ലക്ഷ്യങ്ങൾ നിങ്ങൾക്ക് ഓതിത്തരപ്പെട്ടിരുന്നില്ലേ? അപ്പോൾ നിങ്ങൾ അവയെ വ്യാജമാക്കിക്കളയുകയായിരുന്നുവല്ലോ!**

قَالُوا۟ رَبَّنَا غَلَبَتْ عَلَيْنَا شِقْوَتُنَا وَكُنَّا قَوْمًا ضَآلِّينَ ﴿١٠٦﴾ رَبَّنَآ أَخْرِجْنَا مِنْهَا فَإِنْ عُدْنَا فَإِنَّا ظَٰلِمُونَ ﴿١٠٧﴾

**《106》 അവർ പറയും: ഞങ്ങളുടെ രക്ഷിതാവേ! ഞങ്ങളുടെ ദൗർഭാഗ്യം ഞങ്ങളിൽ കഴിഞ്ഞുപോയി! ഞങ്ങൾ വഴിപിഴച്ച ജനതയുമായിരുന്നു!**

**《107》 ഞങ്ങളുടെ രക്ഷിതാവേ! ഞങ്ങളെ ഇതിൽ നിന്ന് പുറത്താക്കിത്തരേണമേ! എനി ഞങ്ങൾ (ഈ നില) ആവർത്തിച്ചാൽ, അപ്പോൾ ഞങ്ങൾ നിശ്ചയമായും, അക്രമികളായിരിക്കും! (ഇക്കുറി മാപ്പ് നൽകേണമേ!)**

---

《105》 أَلَمْ تَكُنْ ആയിരുന്നില്ലേ آيَاتِي എന്റെ ലക്ഷ്യങ്ങൾ(വചനങ്ങൾ) تُتْلَىٰ ഓതിത്തരപ്പെട്ടിരുന്നു (ഇല്ലേ) عَلَيْكُمْ നിങ്ങൾക്ക് فَكُنتُمْ അപ്പോൾ നിങ്ങളായിരുന്നു بِهَا അവയെ تُكَذِّبُونَ വ്യാജമാക്കിയിരുന്നു 《106》 قَالُوا അവർ പറയും رَبَّنَا ഞങ്ങളുടെ റബ്ബേ غَلَبَتْ കഴിഞ്ഞുപോയി, ജയിച്ചടക്കി عَلَيْنَا ഞങ്ങളിൽ, ഞങ്ങളുടെ മേൽ شِقْوَتُنَا ഞങ്ങളുടെ ദൗർഭാഗ്യം وَكُنَّا ഞങ്ങളായിത്തീരുകയും ചെയ്തു قَوْمًا ഒരു ജനത ضَالِّينَ പിഴച്ചവരായ, വഴിതെറ്റിയ 《107》 رَبَّنَا ഞങ്ങളുടെ റബ്ബേ أَخْرِجْنَا ഞങ്ങളെ പുറത്താക്കിത്തരണേ مِنْهَا ഇതിൽ നിന്ന് فَإِنْ عُدْنَا എനി ഞങ്ങൾ മടങ്ങിയാൽ, ആവർത്തിച്ചാൽ فَإِنَّا എന്നാൽ നിശ്ചയമായും ഞങ്ങൾ ظَالِمُونَ അക്രമികളാണ്.

---

മരണ വേളയിൽ അവർ ആവശ്യപ്പെട്ടിരുന്നത് പോലെ, ഇപ്പോൾ വീണ്ടും തങ്ങളെ ഭൂമിയിലേക്ക് മടക്കിക്കൊടുക്കുവാൻ അപേക്ഷിക്കുകയാണ്. വ്യക്തമായ ലക്ഷ്യങ്ങൾ ഉണ്ടായിട്ടും ഞങ്ങളുടെ പക്കൽ ഒരിക്കൽ അബദ്ധം വന്നുപോയി, മേലിൽ, ഒരിക്കലും ഞങ്ങൾ ആ നില ആവർത്തിക്കുകയില്ല. ആ നിലതന്നെ ഞങ്ങൾ തുടർന്നേക്കുന്ന പക്ഷം ഞങ്ങളെ അക്രമികളായിക്കരുതാം. എന്നാണവർ അപേക്ഷിക്കുന്നത്. അല്ലാഹുവിന്റെ മറുപടി:

قَالَ ٱخْسَـُٔوا۟ فِيهَا وَلَا تُكَلِّمُونِ ﴿١٠٨﴾

**《108》 അവൻ [അല്ലാഹു] പറയും: നിങ്ങൾ അതിൽ നിന്ദ്യരായിക്കഴിയുവിൻ! എന്നോട് നിങ്ങൾ സംസാരിക്കുകയും അരുത്!**

إِنَّهُۥ كَانَ فَرِيقٌ مِّنْ عِبَادِى يَقُولُونَ رَبَّنَآ ءَامَنَّا فَٱغْفِرْ لَنَا

**《109》 നിശ്ചയമായും, എന്റെ അടിയാൻമാരിൽ നിന്ന് ഒരു കക്ഷി പറഞ്ഞു വന്നിരുന്നു: ഞങ്ങളുടെ റബ്ബേ! ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു; ആകയാൽ നീ ഞങ്ങൾക്ക് പൊറു**

وَٱرْحَمْنَا وَأَنتَ خَيْرُ ٱلرَّٰحِمِينَ ﴿١٠٩﴾

ത്തുതരുകയും ഞങ്ങൾക്ക് കരുണ ചെയ്യുകയും വേണമേ! നീ കരുണ ചെയ്യുന്നവരിൽ ഏറ്റവും ഉത്തമനാണല്ലോ!

فَٱتَّخَذْتُمُوهُمْ سِخْرِيًّا حَتَّىٰٓ أَنسَوْكُمْ ذِكْرِى وَكُنتُم مِّنْهُمْ تَضْحَكُونَ ﴿١١٠﴾

﴾110﴿ അപ്പോൾ, നിങ്ങൾ അവരെ പരിഹാസ്യമാക്കിത്തീർക്കുകയുണ്ടായി; അങ്ങനെ അവർ [അവരെ പരിഹസിക്കുന്ന ജോലി] എന്റെ ഓർമയെ, നിങ്ങളെ മറപ്പിച്ചുകളഞ്ഞു. നിങ്ങൾ അവരെ സംബന്ധിച്ച് (പുച്ഛമായി) ചിരിച്ചു കൊണ്ടിരിക്കുകയുമായിരുന്നു.

إِنِّى جَزَيْتُهُمُ ٱلْيَوْمَ بِمَا صَبَرُوٓا۟ أَنَّهُمْ هُمُ ٱلْفَآئِزُونَ ﴿١١١﴾

﴾111﴿ നിശ്ചയമായും അവർ ക്ഷമ സ്വീകരിച്ചത് കൊണ്ട് ഇന്ന് ഞാൻ അവർക്ക് - അവർ തന്നെയാ ണ് ഭാഗ്യവാൻമാർ എന്ന് - പ്രതിഫലം നൽകിയിരിക്കുന്നു.

---

﴾108﴿ قَالَ അവൻ പറയും اخْسَئُوا നിങ്ങൾ നിന്ദ്യരായിക്കഴിയുവിൻ فِيهَا അതിൽ وَلَا تُكَلِّمُونِ നിങ്ങൾ എന്നോട് സംസാരിക്കയും ചെയ്യരുത് ﴾109﴿ إِنَّهُ നിശ്ചയമായും കാര്യം كَانَ ഉണ്ടായിരുന്നു, ആയിരുന്നു فَرِيقٌ ഒരു സംഘം, ഒരു കക്ഷി, ഒരു വിഭാഗം مِنْ عِبَادِي എന്റെ അടിയാൻമാരിൽ നിന്ന് يَقُولُونَ അവർ പറഞ്ഞുവന്നിരുന്നു رَبَّنَا ഞങ്ങളുടെ റബ്ബേ آمَنَّا ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു فَاغْفِرْ لَنَا അതുകൊണ്ട് ഞങ്ങൾക്ക് നീ പൊറുത്തുതരേണമേ وَارْحَمْنَا ഞങ്ങൾക്ക് കരുണയും ചെയ്യേണമേ وَأَنْتَ നീ, നീയാകട്ടെ خَيْرُ الرَّاحِمِينَ കരുണ ചെയ്യുന്നവരിൽ ഏറ്റവും ഉത്തമനാണ് (അല്ലോ) ﴾110﴿ فَاتَّخَذْتُمُوهُمْ അപ്പോൾ നിങ്ങൾ അവരെ ആക്കിത്തീർത്തു سِخْرِيًّا പരിഹാസ്യം حَتَّىٰ أَنْسَوْكُمْ അങ്ങനെ അവർ നിങ്ങളെ മറപ്പിച്ചു (നിങ്ങൾ മറക്കുവാൻ കാരണമായി) ذِكْرِي എന്റെ സ്മരണയെ, ഓർമയെ وَكُنْتُمْ നിങ്ങൾ ആകുകയും ചെയ്തിരുന്നു مِنْهُمْ അവരെപ്പറ്റി تَضْحَكُونَ ചിരിച്ചുകൊണ്ടിരിക്കുക ﴾111﴿ إِنِّي നിശ്ചയമായും ഞാൻ جَزَيْتُهُمُ അവർക്ക് പ്രതിഫലം നൽകി الْيَوْمَ ഇന്ന് بِمَا صَبَرُوا അവർ ക്ഷമ സ്വീകരിച്ചത് കൊണ്ട്, സഹിച്ചത് കൊണ്ട് أَنَّهُمْ അവർ ആണെന്ന് هُمُ الْفَائِزُونَ ഭാഗ്യവാന്മാർ (വിജയികൾ) അവർതന്നെ (എന്ന്)

---

എന്റെ സത്യവിശ്വാസികളായ അടിയാൻമാർ തങ്ങളുടെ റബ്ബിനെ വിളിച്ചു പ്രാർത്ഥിക്കുകയും, അവനോട് മാപ്പിനും കരുണക്കും അപേക്ഷിക്കുകയും ചെയ്തിരുന്നത് നിമിത്തം, നിങ്ങൾ അവരെ പരിഹസിക്കുകയും, പുച്ഛിക്കുകയും പതിവായിരുന്നു. അതേ ജോലിയിൽ നിങ്ങൾ മുഴുകിയിരിക്കയായിരുന്നു. അങ്ങനെ, നിങ്ങൾ എന്നെപ്പറ്റി ഒട്ടും

ഓർമിക്കാത്തവരായിത്തീർന്നു. നിങ്ങളുടെ പരിഹാസമർദ്ദനങ്ങൾ സഹിച്ചുകൊണ്ട് സത്യവിശ്വാസം മുറുകെപ്പിടിച്ചുപോന്നത് നിമിത്തം ഇന്ന് അവർക്ക് ഞാൻ ശാശ്വത വിജയം പ്രതിഫലമായി കൊടുത്തിരിക്കുന്നു എന്ന് സാരം.

99-ാം വചനം മുതൽക്കുള്ള ആയത്തുകൾ മുശ്‌രിക്കുകളെയോ അവിശ്വാസികളെയോ ബാധിക്കുന്നതാണെന്ന് ധരിക്കാവതല്ല. അല്ലാഹുവിന്റെ വിധിവിലക്കുകളെ വിലവെക്കാത്ത മഹാപാപികളായ വിശ്വാസികളെയും ബാധിക്കുന്നവയാണ് അവയെന്ന് അതിലെ ഉള്ളടക്കങ്ങളെ പരിശോധിച്ചാൽ കാണാവുന്നതാകുന്നു. അല്ലാഹു അവന്റെ സജ്ജനങ്ങളായ അടിയാൻമാരിൽ നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ. ആമീൻ

قَٰلَ كَمْ لَبِثْتُمْ فِى ٱلْأَرْضِ عَدَدَ سِنِينَ ﴿١١٢﴾

**﴾112﴿ അവൻ (അല്ലാഹു)പറയും: നിങ്ങൾ ഭൂമിയിൽ എത്രഎണ്ണം കൊല്ലങ്ങൾ താമസിക്കുകയുണ്ടായി?**

قَالُوا۟ لَبِثْنَا يَوْمًا أَوْ بَعْضَ يَوْمٍ فَسْـَٔلِ ٱلْعَآدِّينَ ﴿١١٣﴾

**﴾113﴿ അവർ പറയും: ഞങ്ങൾ ഒരു ദിവസമോ, ഒരു ദിവസത്തിന്റെ (അല്പ)ഭാഗമോ താമസിച്ചിട്ടുണ്ടാവും: എണ്ണം കണക്കാക്കിയവരോട് ചോദിച്ചുനോക്കുക (ഞങ്ങൾക്കറിവില്ല)**

قَٰلَ إِن لَّبِثْتُمْ إِلَّا قَلِيلًا ۖ لَّوْ أَنَّكُمْ كُنتُمْ تَعْلَمُونَ ﴿١١٤﴾

**﴾114﴿ അവൻ പറയും: നിങ്ങൾ അല്പമല്ലാതെ താമസിച്ചിട്ടില്ല; നിങ്ങൾക്ക് അറിയാമായിരുന്നുവെങ്കിൽ! (എന്നാൽ ഈ ദുരവസ്ഥയിൽ നിങ്ങൾ അകപ്പെടുമായിരുന്നില്ല)**

---

﴾112﴿ قَالَ അവൻ പറയും كَمْ لَبِثْتُمْ നിങ്ങൾ എത്ര താമസിച്ചു فِي الْأَرْضِ ഭൂമിയിൽ عَدَدَ سِنِينَ എണ്ണം കൊല്ലങ്ങൾ, കൊല്ലങ്ങളുടെ എണ്ണം ﴾113﴿ قَالُوا അവർ പറയും لَبِثْنَا ഞങ്ങൾ താമസിച്ചു, പാർത്തു يَوْمًا ഒരു ദിവസം أَوْ അല്ലെങ്കിൽ بَعْضَ يَوْمٍ ഒരു ദിവസത്തിന്റെ കുറച്ചുഭാഗം فَاسْأَلِ എന്നാൽ ചോദിച്ചുകൊള്ളുക الْعَادِّينَ എണ്ണിയവരോട്, എണ്ണം കണക്കാക്കിയവരോട് ﴾114﴿ قَالَ അവൻ പറയും إِنْ لَبِثْتُمْ നിങ്ങൾ താമസിച്ചിട്ടില്ല إِلَّا قَلِيلًا അല്പമല്ലാതെ لَوْ أَنَّكُمْ നിങ്ങൾ ആയിരുന്നുവെങ്കിൽ كُنْتُمْ تَعْلَمُونَ നിങ്ങൾക്ക് അറിയുമായിരുന്നു (എങ്കിൽ)

---

ഇഹലോകജീവിതത്തെ സർവ്വപ്രധാനമായി ഗണിച്ചുകൊണ്ട് പരലോകത്തെ നിഷേധിക്കുകയും, അവഗണിക്കുകയും ചെയ്ത അവിശ്വാസികളോട് നരകത്തിൽ വെച്ച് അല്ലാഹുവിന്റെ ഭാഗത്ത് നിന്നുണ്ടാകുന്ന ചില ചോദ്യങ്ങളും അടക്കവയ്യാത്ത സങ്കടത്തോട് കൂടി അതിന് അവർ നൽകുന്ന മറുപടിയുമാണിത്. ഭൂമിയിൽ നിങ്ങൾ

എത്ര വർഷം താമസിച്ചിട്ടുണ്ടെന്ന ചോദ്യത്തിന് ഒരു ദിവസമോ അതിന്റെ അംശമോ താമസിച്ചിരിക്കുമെന്നാണ് അവരുടെ മറുപടി. പരലോക ജീവിതത്തിന്റെ അറ്റമില്ലാത്ത കാലദൈർഘ്യവും, അനുഭവിക്കേണ്ടിവരുന്ന അസഹ്യമായ കാഠിന്യങ്ങളും കണ്ടപ്പോൾ-ഐഹിക ജീവിതത്തെ അതുമായി താരതമ്യപ്പെടുത്തുന്ന പക്ഷം -അത് കേവലം അങ്ങേയറ്റം പരിമിതമായിരുന്നുവെന്ന് അവർ സമ്മതിക്കുന്നു. മനുഷ്യരുടെ നൻമതിൻമകളെല്ലാം എഴുതി രേഖപ്പെടുത്തിയിരുന്ന മലക്കുകൾക്കോ മറ്റോ അല്ലാതെ, ഞങ്ങൾക്ക് ശരിക്ക് അറിഞ്ഞുകൂടാ എന്നും അവർ പറയുന്നു. അല്ലാഹുവിന്റെ പ്രത്യുത്തരം ഇതാണ്: ശരി, അവിടെ കുറഞ്ഞകാലം മാത്രമേ നിങ്ങൾ വസിച്ചിട്ടുള്ളൂവെന്നത് നേരാണ്. ആ ജീവിതം ഇത്രയും നിസ്സാരമാണെന്ന് നിങ്ങൾ നേരത്തെ മനസ്സിലാക്കിയിരുന്നുവെങ്കിൽ, ഈ ശാശ്വതമായ കഠിനശിക്ഷക്ക് നിങ്ങൾ വിധേയരാകുമായിരുന്നില്ല. ആ അൽപകാല ജീവിതം നിങ്ങൾ പാഴാക്കി ക്കളഞ്ഞത് കൊണ്ട് നിങ്ങളുടെ ഈ കാലാകാല ജീവിതമത്രയും നിങ്ങൾ അപകടത്തിലാക്കിയിരിക്കയാണ്.

ക്വബ്റുകളിൽ വെച്ചുണ്ടാകുന്ന ശിക്ഷയെ നിഷേധിക്കുന്ന ചിലർ ഈ ആയത്തുകളെ ദുർവ്യാഖ്യാനം ചെയ്ത് തങ്ങൾക്ക് അനുകൂലമാക്കുന്നതിനെ സംബന്ധിച്ച് സൂറത്തിന് ശേഷം കൊടുത്തിട്ടുള്ള പ്രത്യേക വ്യാഖ്യാനക്കുറിപ്പിൽ വിവരിക്കുന്നതാണ്. إنْ شَاء الله

أَفَحَسِبْتُمْ أَنَّمَا خَلَقْنَٰكُمْ عَبَثًا وَأَنَّكُمْ إِلَيْنَا لَا تُرْجَعُونَ ﴿١١٥﴾

**﴾115﴿ അപ്പോൾ, നിങ്ങളെ നാം വൃഥാ സൃഷ്ടിച്ചതാണെന്നും നിങ്ങൾ നമ്മുടെ അടുക്കലേക്ക് മടക്കപ്പെടുകയില്ലെന്നും നിങ്ങൾ കണക്കാക്കിയിരിക്കുകയാണോ ?!**

فَتَعَٰلَى ٱللَّهُ ٱلْمَلِكُ ٱلْحَقُّ ۖ لَآ إِلَٰهَ إِلَّا هُوَ رَبُّ ٱلْعَرْشِ ٱلْكَرِيمِ ﴿١١٦﴾

**﴾116﴿ എന്നാൽ, യഥാർത്ഥത്തിലുള്ള രാജാവായ അല്ലാഹു അത്യുന്നതനാകുന്നു; അവനല്ലാതെ ആരാധ്യനേ ഇല്ല; ബഹുമാനപ്പെട്ട അർശിന്റെ [സിംഹാസനത്തിന്റെ] നാഥനാണ് (അവൻ).**

وَمَن يَدْعُ مَعَ ٱللَّهِ إِلَٰهًا ءَاخَرَ لَا بُرْهَٰنَ لَهُۥ بِهِۦ فَإِنَّمَا حِسَابُهُۥ عِندَ رَبِّهِۦٓ ۚ إِنَّهُۥ لَا يُفْلِحُ ٱلْكَٰفِرُونَ ﴿١١٧﴾

**﴾117﴿ ആരെങ്കിലും അല്ലാഹുവിനോടൊപ്പം വേറെ ഒരു ആരാധ്യനെ വിളി(ച്ചു പ്രാർത്ഥി) ക്കുന്നതായാൽ - അവന്ന് അതിന്ന് യാതൊരു രേഖയുമില്ല - അവന്റെ വിചാരണ അവന്റെ റബ്ബിന്റെ അടുക്കൽ വെച്ച് തന്നെയായിരിക്കും. നിശ്ചയമായും കാര്യം; അവിശ്വാസികൾ വിജയിക്കുകയില്ല.**

وَقُل رَّبِّ ٱغْفِرْ وَٱرْحَمْ وَأَنتَ خَيْرُ ٱلرَّٰحِمِينَ ﴿١١٨﴾

**《118》 (നബിയേ!) പറയുക: എന്റെ റബ്ബേ ! പൊറുത്തു തരുകയും, കാരുണ്യം നൽകുകയും ചെയ്യേണമേ! നീ കരുണ ചെയ്യുന്നവരിൽ ഏറ്റവും ഉത്തമനാണല്ലോ!**

---

《115》 أَفَحَسِبْتُمْ അപ്പോൾ നിങ്ങൾ കണക്കാക്കിയോ, വിചാരിച്ചിരിക്കുകയാണോ أَنَّمَا خَلَقْنَاكُمْ നിശ്ചയമായും നാം നിങ്ങളെ സൃഷ്ടിച്ചിരിക്കയാണെന്ന് عَبَثًا വൃഥാ, വെറുതെ وَأَنَّكُمْ നിങ്ങൾ ആണെന്നും إِلَيْنَا നമ്മുടെ അടുക്കലേക്ക് لَا تُرْجَعُونَ നിങ്ങൾ മടക്കപ്പെടുകയില്ല(എന്നും) 《116》 فَتَعَالَى എന്നാൽ അത്യുന്നതനാകുന്നു اللَّهُ അല്ലാഹു الْمَلِكُ ഒരു രാജാവായ الْحَقُّ യഥാർത്ഥത്തിലുള്ളവനായ, സ്ഥിരമായുള്ളവനായ لَا إِلَٰهَ ഒരു ഇലാഹും(ആരാധ്യനും) ഇല്ല إِلَّا هُوَ അവനല്ലാതെ رَبُّ الْعَرْشِ അർശിന്റെ നാഥനാണ് الْكَرِيمِ ബഹുമാനപ്പെട്ട 《117》 وَمَن يَدْعُ ആരെങ്കിലും വിളിച്ചാൽ, പ്രാർത്ഥിച്ചാൽ مَعَ اللَّهِ അല്ലാഹുവോടൊപ്പം إِلَٰهًا آخَرَ വേറെ ഇലാഹിനെ لَا بُرْهَانَ രേഖയില്ല, തെളിവില്ല لَهُ അവന് بِهِ അതിന് فَإِنَّمَا حِسَابُهُ എന്നാൽ അവന്റെ വിചാരണ عِندَ رَبِّهِ അവന്റെ റബ്ബിന്റെ അടുക്കൽ തന്നെയായിരിക്കും إِنَّهُ നിശ്ചയമായും അത് (കാര്യം) لَا يُفْلِحُ വിജയിക്കുകയില്ല الْكَافِرُونَ അവിശ്വാസികൾ 《118》 وَقُل നീ പറയുക رَّبِّ എന്റെ റബ്ബേ, രക്ഷിതാവേ اغْفِرْ പൊറുത്തുതരേണമേ وَارْحَمْ കരുണയും ചെയ്യേണമേ وَأَنتَ നീയാകട്ടെ خَيْرُ الرَّاحِمِينَ കരുണ ചെയ്യുന്നവരിൽ ഏറ്റവും ഉത്തമനാണ്.

---

അവിശ്വാസികളുടെ സ്ഥിതിഗതികൾ പലതും കഴിഞ്ഞ ആയത്തുകളിൽ പ്രസ്താവിച്ചുവല്ലോ. കാര്യം അപ്രകാരമായിരിക്കെ, ഭൂമിയിൽ നിങ്ങളെ വൃഥാ സൃഷ്ടിച്ചുവിട്ടിരിക്കയാണെന്നും, അതിൽ യാതൊരു ഉദ്ദേശ്യവും യുക്തിയും അടങ്ങിയിട്ടില്ലെന്നും, നിങ്ങൾ എന്റെ അടുക്കലേക്ക് മടങ്ങിവരികയില്ലെന്നും നിങ്ങൾ ധരിച്ചിരിക്കുകയാണോ? അഥവാ, ആ അൽപകാലം ജീവിതം, കേവലം പ്രവർത്തനത്തിന്റെയും പരീക്ഷണത്തിന്റെയും കാലമാണെന്നും സാക്ഷാൽ ഗുണദോഷഫലങ്ങൾ അനുഭവിക്കുന്ന ജീവിതം പരലോക ജീവിതമാണെന്നും നിങ്ങളെ ലക്ഷ്യസഹിതം ഉൽബോധിപ്പിച്ചിട്ടും നിങ്ങൾ അത് വിലവെക്കുന്നില്ലേ ? എന്നാൽ നിങ്ങൾ മനസ്സിലാക്കണം: അനശ്വരവും യഥാർത്ഥവുമായ അസ്തിത്വമുള്ളവനും, സർവ്വാധിരാജനും, ഏക ഇലാഹുമായുള്ളവൻ അല്ലാഹുമാത്രമാണ്. അഖിലാണ്ഡത്തിന്റെ സിംഹാസനാധിപതിയും അവൻ തന്നെ. എന്നിരിക്കെ മറ്റൊരു ആരാധ്യനെ – ഇലാഹിനെ – സ്വീകരിക്കുന്ന പക്ഷം അത് തികച്ചും നിരർത്ഥവും, അന്യായവുമായിരിക്കും. ആർതന്നെ അത് പ്രവർത്തിച്ചാലും, അവൻ തക്ക ശിക്ഷ അനുഭവിക്കേണ്ടിവരും. ഈ യാഥാർത്ഥ്യത്തെ ലംഘിക്കുന്ന അവിശ്വാസികൾ ഒരിക്കലും വിജയിക്കുകയില്ല.

ഈ സൂറത്തിന്റെ ആരംഭം, തീർച്ചയായും സത്യവിശ്വാസികൾ വിജയിച്ചിരിക്കുന്നു(قَدْ أَفْلَحَ الْمُؤْمِنُونَ) എന്നാണല്ലോ. അത് അവസാനിപ്പിക്കുന്നതോ നിശ്ചയമായും അവിശ്വാസികൾ വിജയിക്കുകയില്ല (أَنَّهُ لَا يُفْلِحُ الْكَافِرُونَ) എന്നുമാണ്.

എടുപ്പും വെപ്പും തമ്മിലുള്ള പൊരുത്തം നോക്കുക! ഏറ്റവും അവസാനമായി, അല്ലാഹുവിന്റെ പക്കൽ നിന്നുള്ള പാപമോചനത്തിലും, കാരുണ്യത്തിനും അപേക്ഷിച്ചുകൊണ്ട് അവനിലേക്ക്മാത്രം പ്രാർത്ഥന അർപ്പിക്കുവാൻ റസൂൽ തിരുമേനിയോട് ഉപദേശിക്കുകയാണ്. ഏതൊരു പ്രാർത്ഥന നിമിത്തം അവിശ്വാസികൾ സത്യവിശ്വാസികളെ പരിഹാസപാത്രമാക്കിയിരുന്നുവെന്ന് 109, 110 വചനങ്ങളിൽ പ്രസ്താവിച്ചുവോ അതേ പ്രാർത്ഥന (ദുആ) തന്നെ നടത്തികൊള്ളുവാൻ ഓർമിപ്പിക്കുകയും ചെയ്യുന്നു. നാമും ദുആ ചെയ്യുക; رَّبِّ اغْفِرْ وَارْحَمْ وَأَنتَ خَيْرُ الرَّاحِمِينَ (രക്ഷിതാവേ! പൊറുത്തുതരുകയും കരുണ ചെയ്യുകയും വേണമേ! നീ കരുണ ചെയ്യുന്നവരിൽ വെച്ച് ഏറ്റവും കരുണ ചെയ്യുന്നവനാണ്!)آمين

വ്യാഖ്യാനക്കുറിപ്പ് - 1

# സൂറത്തുൽ മുഅ്മിനൂൻ 6 ലും മറ്റു പല ക്വുർആൻ വചനങ്ങളിലും പറഞ്ഞ "വലകൈകൾ ഉടമപ്പെടുത്തിയവർ" എന്നാൽ ആരാണ് (معنى، مَا مَلَكَتْ أَيْمَانُهُمْ)

സ്ഥാപിതതാൽപര്യത്തിനനുസരിച്ച് ക്വുർആനെ വ്യാഖ്യാനിക്കാറുള്ള ചിലർ مَامَلَكَتْ أَيْمَانُهُمْ(മാ മലകത്ത് - ഐമാനുഹും) എന്ന വാക്കിന് അവരുടെ നിയന്ത്രണത്തിൻ കീഴിൽ ജീവിക്കുന്നവർ എന്ന് അർത്ഥം കൊടുത്തു കാണുന്നു. ഇങ്ങിനെയാണ് ഈ വാക്കിന് അർത്ഥം നൽകേണ്ടതെന്നും അവർ പ്രസ്താവിക്കുന്നു. ഇതിന് കാരണമായി രണ്ട് വാദങ്ങളാണ് അവർ കൊണ്ടുവരുന്നത്. 1) അതൊരു അലങ്കാര പ്രയോഗം(മജാസ് المجاز ആണെന്നും) 2) ഇസ്ലാമിൽ ഒരു പ്രകാരത്തിലുള്ള അടിമത്തവും അംഗീകരിക്കപ്പെട്ടിട്ടില്ല (ആകയാൽ അടിമത്വം ധ്വനിക്കുന്ന അർത്ഥം കൊടുക്കാവതല്ല) എന്നും, എങ്കിലും, ഇതേ കൂട്ടർതന്നെ ഈ വാക്കിന് ചിലപ്പോൾ അവരുടെ കൃതികളിൽ സൂറത്തുന്നിസാഉ് 3,24, 25 എന്നീ ആയത്തുകളിൽ) കൊടുത്തുകാണുന്നത് നാം കൽപിച്ചിട്ടുള്ള അതേ അർത്ഥം തന്നെയാണ് താനും. ഒരിടത്ത്: ഉടമസ്ഥതയിൽ വന്നു ചേർന്നിട്ടുള്ള സ്ത്രീകൾ എന്നും മറ്റൊരിടത്ത് ഉടമസ്ഥതയിലുള്ള സ്ത്രീകൾ എന്നും മൂന്നാമതൊരിടത്ത്: ഉടമപ്പെടുത്തിയിട്ടുള്ള അടിമ സ്ത്രീകൾ എന്നും അർത്ഥം പറഞ്ഞിരിക്കുന്നു. ഈ വാക്കുകൾ തമ്മിൽ അല്പാല്പം അക്ഷരവ്യത്യാസം ഉണ്ടെങ്കിലും സാരത്തിൽ വ്യത്യസ്തങ്ങളല്ല. എന്തോ കാരണത്താൽ അവിടങ്ങളിൽ അങ്ങിനെയെല്ലാം ആലോചിക്കാതെ മുമ്പ് പറഞ്ഞുപോയ തുകൊണ്ടായിരിക്കാം. ഒരു പ്രകാരത്തിൽ ആ വാക്കിന് വലകൈകൾ ഉടമപ്പെടുത്തിയത്, എന്നു തർജ്ജമകൊടുക്കാമെന്ന് ഇവിടെ എത്തിയപ്പോൾ അവർ പതുക്കെ സമ്മതിച്ചു കാണുന്നത്. ഏതായാലും അധീനത്തിൻ കീഴിൽ ജീവിക്കുന്നവർ എന്നാണ്പോൾ ശരിയായ തർജ്ജമ?! ഭാര്യമാരിൽപ്പെട്ട ഒരു വിഭാഗം തന്നെയാണ് ഈ വാക്ക് കൊണ്ടുദ്ദേശ്യമെന്നും ഇവർ വാദിക്കുന്നു.

ഇതൊരു അലങ്കാര പ്രയോഗം (മജാസ്) ആകുന്നുവെന്നുള്ളത് ശരിതന്നെ. സാക്ഷാൽ അർത്ഥം ഉദ്ദേശിക്കപ്പെടുവാൻ തരമില്ലാതെ അതുമായി ബന്ധപ്പെട്ട മറ്റൊരു അർത്ഥത്തിൽ ഉപയോഗിക്കപ്പെടുന്ന വാക്കുകൾക്കാണല്ലോ മജാസ് - അലങ്കാര പ്രയോഗം- എന്ന് പറയുന്നത്. എന്നാൽ, ഈ വാക്ക് മജാസാണ് എന്ന് പറയുന്നതിന്റെ താല്പര്യമെന്താണെന്നും, ഈ വാക്കിൽ എവിടെയാണ് ഈ അലങ്കാരം അടങ്ങിയിട്ടുള്ളതെന്നും നോക്കേണ്ടതുണ്ട് مَلَكَتْ(മലകത്ത്) എന്ന് ക്രിയയിലാണോ? അല്ല 'ഉടമപ്പെടുത്തി' അല്ലെങ്കിൽ, 'ഉടമയാക്കി' എന്നാണതിന്റെ അർത്ഥം. ഈ ക്രിയയിലാണ് മജാസുള്ളതെങ്കിൽ അതിന്റെ അർത്ഥം അധീനത്തിൻകീഴിൽ ജീവിച്ചു എന്നോ മറ്റോ ആണെന്ന് വാദിക്കാമായിരുന്നു. ഐമാൻ (أيمان) എന്ന വാക്കിലാണോ മജാസുള്ളത്? അതുമല്ല, അതിന് വലക്കൈകൾ എന്ന അസ്സൽ അർത്ഥം തന്നെയാണുള്ളതും. പിന്നെയോ? വാസ്തവത്തിൽ ഐമാൻ എന്ന നാമത്തെ മലകത്ത് എന്ന ക്രിയയുടെ കർത്തവാക്കിയതിലാണ് മജാസുള്ളത് ***(*)*** കാരണം: ഐമാൻ എന്ന വാക്കിന്റെ അർത്ഥം വലക്കൈകൾ എന്നണല്ലോ. ഉടമപ്പെടുത്തുക എന്ന കാര്യം മനുഷ്യന്റെ പ്രവർത്തനങ്ങളിൽ പെട്ടതാണ്-വലക്കൈകളുടെ പ്രവൃത്തിയല്ല. അത്കൊണ്ട് മാത്രമാണ് ഇവിടെ മജാസുണ്ടെന്ന് പറയേണ്ടി വന്നത്. അപ്പോൾ അവരുടെ വലക്കൈകൾ ഉടമപ്പെടുത്തി (مَامَلَكَتْ أَيْمَان) എന്ന് പറയുന്നതിന്റെ ഉദ്ദേശ്യമാകുന്ന അലങ്കാരാർത്ഥം(المعنى المجازى) അവർ ഉടമപ്പെടുത്തി എന്നാകുന്നു. ഇതാണ് ഈ വാക്ക് അലങ്കാര പ്രയോഗമാണെന്ന് പറഞ്ഞതിന്റെ താൽപര്യം. 'അവൻ പ്രവർത്തിച്ചു ' എന്ന് ഉദ്ദേശ്യത്തിൽ 'അവന്റെ കരങ്ങൾ പ്രവർത്തിച്ചു' എന്നിങ്ങിനെയുള്ള പ്രയോഗം അറബിയിലെന്നപോലെ മലയാളത്തിലും കാണാവുന്നതാണ്. ഇവിടെ പ്രവർത്തിച്ചു എന്ന ക്രിയയുടെയോ കരങ്ങൾ എന്ന നാമത്തിന്റെയോ അർത്ഥത്തിലല്ല അലങ്കാരം നടക്കുന്നത്.കരങ്ങളെ ആ ക്രിയയുടെ കർത്താവാക്കിയതിലാണ്. അറബി സാഹിത്യശാസ്ത്രത്തിൽ (علم البلاغة) അൽപം പരിചയമുള്ളവർക്ക് ഇപ്പറഞ്ഞത് വേഗം മനസ്സിലാക്കുവാൻ കഴിയും.

മറ്റൊരു കാര്യം ഇവിടെ ശ്രദ്ധേയമാണ്: അവരുടെ ഭാര്യമാർ (أَزْوَاجُهُمْ) എന്ന് പറഞ്ഞതിനെത്തുടർന്നാണല്ലോ ക്വുർആനിൽ ഇവിടെയും മറ്റു പല സ്ഥലത്തും أَوْ مَامَلَكَتْ أَيْمَانُهُمْ (അല്ലെങ്കിൽ അവരുടെ വലക്കൈകൾ ഉടമപ്പെടുത്തിയവർ) എന്ന് അല്ലാഹു പറയുന്നത്: അപ്പോൾ ഭാര്യമാർ (أَزْوَاج) എന്ന വാക്കിൽ ഉൾപ്പെടാത്ത മറ്റൊരു വിഭാഗം സ്ത്രീകളെക്കുറിച്ചാണ് ഇത് പറഞ്ഞിട്ടുള്ളതെന്ന് അൽപം ബുദ്ധിയുള്ള ആർക്കും മനസ്സിലാകും-ഇക്കൂട്ടർക്കൊഴികെ. ഇക്കൂട്ടർക്ക് ഇത് മനസ്സിലാക്കുവാൻ കഴിയാത്തതിൽ അൽഭുതമില്ല. കാരണം: ജിന്നും മനുഷ്യനും (الجن و الانس) എന്നോ ജിന്നുകളും മനുഷ്യരും (الْجِنَّةِ وَ النَّاسِ) എന്നോ പറയുന്നിടത്തെല്ലാം ജിന്നും മനുഷ്യരും ഒന്നുതന്നെയാണെന്നോ, മനുഷ്യരിൽപെട്ട ഒരു പ്രത്യേക തരക്കാരാണ് ജിന്നുകളെന്നോ അർത്ഥമാക്കി വ്യാഖ്യാനിക്കുന്നത് ഇവരുടെ സാധാരണ പതിവാണ്. ഇതേ പതിവ് ഇവിടെയും ആവർത്തിച്ചുവെന്നേയുള്ളൂ. അങ്ങനെ, വലക്കൈകൾ ഉടമപ്പെടുത്തിയവർ

(*)يعنى ان المجاز هنا فى اسناد ملكت الى الا يمان على انها فاعل ملكت لا فى "ملكت" ولا فى "الا يمان"

(അല്ലെങ്കിൽ നിയന്ത്രണത്തിൻ കീഴിൽ ജീവിക്കുന്നവർ) എന്ന് പറഞ്ഞത് ഭാര്യമാരിൽപെട്ട ഒരു പ്രത്യേക വർഗത്തെപ്പറ്റിയാണെന്ന് ഇവർ ഇവിടെയും വാദിച്ചിരിക്കുകയാണ്. ഈ പ്രത്യേക വർഗംകൊണ്ട്ദ്ദേശ്യം യുദ്ധത്തിൽ അറസ്റ്റ് ചെയ്യപ്പെട്ട് മറ്റുള്ളവരുടെ അധീനത്തിൽപെട്ടവരാണ എന്ന് ഇവർ വ്യക്തമാക്കിയിട്ടുണ്ട്. അപ്പോൾ, ആയത്തിൽ (أَزْوَاجِهِمْ أَوْ مَا مَلَكَتْ أَيْمَانُهُمْ എന്ന്) പറഞ്ഞതിന്റെ സാരം: അവരുടെ ഭാര്യമാരെയോ അല്ലെങ്കിൽ യുദ്ധത്തിൽ അറസ്റ്റ് ചെയ്യപ്പെട്ട് മറ്റുള്ളവരുടെ അധീനത്തിൽപെട്ട പ്രത്യേക വർഗം ഭാര്യമാരെയോ എന്നായിത്തീരുമല്ലോ. ഇത് പറഞ്ഞപ്പോൾ ഇക്കൂട്ടർക്ക്തന്നെ ചില സംശയങ്ങൾ ഉദിക്കുന്നു:

ആ സംശയങ്ങളുടെയും, അതിന് അവർ തന്നെ നൽകുന്ന മറുപടിയുടെയും ചുരുക്കം ഇതാണ്: അപ്പോൾ രണ്ട് തരം ഭാര്യമാർക്കും (അധീനത്തിൽ ജീവിക്കുന്നവർക്കും അല്ലാത്തവർക്കും) വേണം, നികാഹും മഹ്റും. വിവാഹം കഴിക്കേണമെങ്കിൽ ഇരുകൂട്ടരുടെയും രക്ഷിതാക്കളുടെ അനുമതിയും വേണം. പിന്നെയെന്താണ് രണ്ടുകൂട്ടരും തമ്മിൽ വ്യത്യാസം? ഉണ്ട് വ്യത്യാസമുണ്ട്. സ്വതന്ത്രകളായ (അധീനത്തിൽ ജീവിക്കുന്നവരല്ലാത്ത) സ്ത്രീകളിൽ ജനിക്കുന്ന കുട്ടികൾ സ്വതന്ത്രബോധവും ഉൽകൃഷ്ടചിന്തയും ഉള്ളവരായിരിക്കും. അന്യരുടെ നിയന്ത്രണത്തിൽ കീഴിൽ വല്ല കാലിത്തൊഴുത്തിലോ മറ്റോ ജീവിച്ച സ്ത്രീകളിൽ ജനിക്കുന്ന കുട്ടികൾ പതിതസ്വഭാവക്കാരുമായിരിക്കും. ഇതാണ് ഇവർ പറയുന്നത്. തനിബാലിശവും കണ്ണു ചിമ്മി ഇരുട്ടാക്കുന്നതുമായ ഈ തത്വശാസ്ത്രം ചരിത്രത്തിന്റെ വെളിച്ചത്തിൽ ശരിയോ തെറ്റോ എന്ന് പരിശോധിക്കുവാൻ നാം ഇവിടെ മിനക്കെടേണ്ടതില്ല. പക്ഷേ, ഇക്കാരണത്തെ മുൻനിർത്തി ഈ പ്രത്യേക വിഭാഗത്തെ ഭാര്യമാരുടെ (أَزْوَاجِهِمْ)കൂട്ടത്തിൽ അല്ലാഹു ഉൾപ്പെടുത്താതിരുന്ന താണെന്ന് വരുത്തിത്തീർക്കുവാനുള്ള ഇവരുടെ ധൈര്യം കാണുമ്പോൾ ആശ്ചര്യം തോന്നുകയാണ്. തനിക്ക് ലജ്ജയിലെങ്കിൽ താനുദ്ദേശിച്ചത് ചെയ്തുകൊള്ളുക (**إذالم تستحي فاصنع ما شئت**) എന്ന നബി വചനമാണ് ഓർമവരുന്നത്.

ഈ വാക്കിന്റെ (مَامَلَكَتْ أَيْمَانُهُمْ) അർത്ഥം മാറ്റുവാനും, അതിന് ഇത്തരം ദുർവ്യാഖ്യാനങ്ങൾ നൽകുവാനുമുള്ള ഒന്നാമത്തെ കാരണത്തെക്കുറിച്ചാണ് നാം ഇതുവരെ സംസാരിച്ചത്. ഇത്രയെല്ലാം പാടുപെട്ടും, വളച്ചുതിരിച്ചും, ലജ്ജാവഹമായ ന്യായം പറയുവാൻ സാഹസപ്പെട്ടത് വാസ്തവത്തിൽ രണ്ടാമത്തെ കാരണത്തിന്റെ സ്ഥാപനത്തിന് വേണ്ടി മാത്രമാണ്. കാലത്തിന്റെ ഒഴുക്കും ആധുനികലോകത്തിന്റെ ഹിതവും അനുസരിച്ച് പുതിയ ആശയങ്ങൾ പ്രകടിപ്പിക്കുവാനും, അതിനോട് യോജിപ്പിച്ചു ക്വുർആനെയും, ഇസ്ലാമിനെയും തങ്ങളുടെ വശത്താക്കുവാനും ശ്രമിക്കുന്ന ഒരു പതിവ് ഇന്ന് പലരിലും കാണാറുള്ളതാണ്. ഇസ്ലാം ശരീഅത്ത് പുനഃപ്പരിശോധിച്ചു പരിഷ്കരിപ്പിക്കുവാനും നാളിതുവരെ ഒരൊറ്റ മുസ്ലിമിന്നും ഭിന്നാഭിപ്രായം തോന്നാത്ത ചില മതനിയമങ്ങൾക്ക് രൂപഭേദം വരുത്തുവാനും മുസ്ലിം സമുദായത്തിൽ തന്നെ ഉൾപ്പെടുന്ന ചിലരുടെ ശുദ്ധീകരണ പ്രസ്ഥാനങ്ങൾ ഇന്ന് പുറത്ത് വന്നുകൊണ്ടിരിക്കുന്നത് നമുക്കറിയാമല്ലോ. അക്കൂട്ടത്തിൽ ഒന്നത്രെ ഇസ്ലാമിൽ യാതൊരു പ്രകാരത്തിലുള്ള അടിമത്തവും അംഗീകരിക്കപ്പെടുകയില്ല എന്നും, അത് സംബന്ധമായി ക്വുർആനിൽ കാണപ്പെടുന്ന പ്രസ്താവനകളത്രയും ഇത്വരെ മുസ്ലിംകൾ പൊതുവിൽ മനസ്സിലാക്കിയിട്ടില്ല എന്നുമുള്ള വാദം.

അടിമത്ത സമ്പ്രദായത്തെ ഇസ്‌ലാം അങ്ങേയറ്റം നിയന്ത്രിച്ചിട്ടുണ്ട്. അടിമത്വം കൽപിക്കപ്പെടുന്നതിനുള്ള മാർഗങ്ങൾ അത് പരിമിതപ്പെടുത്തിയിട്ടുമുണ്ട്. അടിമത്തത്തെ അത് നിരുത്സാഹപ്പെടുത്തുകയും അടിമകൾ സ്വതന്ത്രരാക്കപ്പെടുവാൻ പലമാർഗങ്ങളും നിശ്ചയിക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ, അടിമത്തത്തെ അടിയോടെ, അത് നിയമവിരുദ്ധമാക്കിയിട്ടില്ല. ഇതാണ് സംഭവം. ഇതിനെപ്പറ്റി സന്ദർഭോചിതം പിന്നീട് നാം സംസാരിക്കുന്നതാണ്. പ്രത്യേകിച്ച് സൂ: അഹ്സാബിലും, അതിനെത്തുടർന്നുള്ള വ്യാഖ്യാനക്കുറിപ്പിലും, സു: മുഹമ്മദിലും ഇതിനെക്കുറിച്ച് കൂടുതൽ വിവരിക്കുന്നതുമാണ്. إِنْ شَاءَ الله

വ്യാഖ്യാനക്കുറിപ്പ് - 2

# സൂറതുൽ മുഅ്മിനൂൻ 112,113 പോലെയുള്ള ഏതെങ്കിലും ക്വുർആൻ വചനങ്ങൾ ക്വബ്റിലെ ശിക്ഷയെ നിഷേധിക്കുന്നുവോ ?!

മനുഷ്യൻ, മരണശേഷം ക്വബ്റുകളിൽ വെച്ച് ചോദ്യം ചെയ്യപ്പെടും: സത്യവിശ്വാസികൾ ചോദ്യത്തിന് ശരിക്ക് മറുപടി കൊടുക്കും; അനന്തരം അവർക്ക് സുഖകരമായ അനുഭവങ്ങൾ ഉണ്ടാവുകയും ചെയ്യും; അവിശ്വാസികൾക്കും കപടവിശ്വാസികൾക്കും മറുപടി പറയുവാൻ സാധിക്കയില്ല; അങ്ങിനെ അവർ പലവിധ ശിക്ഷകളും അനുഭവിക്കേണ്ടിവരികയും ചെയ്യും എന്നീ വിഷയങ്ങളിൽ മുസ്‌ലികൾക്കിടയിൽ - യുക്തിവാദികളായ ചില കക്ഷിക്കാർക്കൊഴികെ-ആർക്കും ഭിന്നാഭിപ്രായമില്ലാത്തതാകുന്നു. ഇതിനെപ്പറ്റി ക്വുർആനിൽ സ്പഷ്ടമായ ഭാഷയിൽ പ്രതിപാദിക്കപ്പെട്ടിട്ടില്ലെങ്കിലും ഏറെക്കുറെ അത് സംബന്ധമായ ചില സ്പർശനങ്ങളും വന്നിട്ടുണ്ട്. നബി തിരുമേനിയുടെ ഹദീഥുകളിലാണെങ്കിൽ, അനിഷേധ്യവും സുവ്യക്തവുമായ അനേകം തെളിവുകൾ കാണാവുന്നതാണ്. അതുകൊണ്ട് തന്നെയാണ്, നാം നമസ്കാരത്തിലും മറ്റും اللهم إني أعوذ بك من عذاب القبر(അല്ലാഹുവേ ! ഞാൻ നിന്നോട് ക്വബ്റിലെ ശിക്ഷയിൽ നിന്ന് രക്ഷതേടുന്നു) എന്ന് അല്ലാഹുവോട് ദുആ ചെയ്‌വാൻ ഉപദേശിക്കപ്പെട്ടതും, നാം അത് നിത്യം ചെയ്തുവരുന്നതും.

ക്വബ്റിലെ ശിക്ഷയെ നിഷേധിക്കുന്ന കൂട്ടർ, ക്വുർആനിൽ നിന്ന് തങ്ങൾക്ക് തെളിവായി എടുത്തുകാട്ടുന്ന ഒരു ആയത്ത് സൂ: യാസീൻ 52-ാം വചനമാണ്. സ്വൂറിൽ (കാഹളത്തിൽ) ഊതപ്പെട്ടു ജനങ്ങളെല്ലാം പുനരെഴുന്നേല്പിക്കപ്പെടുമ്പോൾ അവിശ്വാസികൾ يا ويلنا من بعثنا من مرقدنا (ഞങ്ങളുടെ നാശമേ! ഞങ്ങൾ ഉറങ്ങുന്നിടത്തുനിന്ന് ഞങ്ങളെ ആരാണ് എഴുന്നേൽപ്പിച്ചത്?!) എന്ന് പറയുമെന്ന് ആ ആയത്തിൽ അല്ലാഹു പറഞ്ഞിരിക്കുന്നുവല്ലോ. ക്വബ്റുകളിൽ കഴിച്ചുകൂട്ടിയകാലം യാതൊരുവിധത്തിലുള്ള ശിക്ഷാനുഭവങ്ങളും (സന്തോഷാനുഭവങ്ങളും തന്നെ)

കൂടാതെ തനി ഉറക്ക് പോലെ ആയിരുന്നുവെന്നാണ് ഈ വചനം കുറിക്കുന്നത്. അതുകൊണ്ട് ക്വബ്റിൽ വെച്ച് ശിക്ഷയോ, സുഖാനുഭവമോ ഉണ്ടാകുമെന്ന് പറയുന്നത് ശരിയല്ല എന്നാണിവരുടെ വാദം. മറ്റൊന്ന്: സൂറത്തുൽ മുഅ്മിനൂനിലെ 112-113 വചനങ്ങളിലെ ആശയം ഉൾക്കൊള്ളുന്ന (ബനുഇസ്റാഈൽ: 51, യൂനുസ് :45, ത്വാഹ : 103, റൂം : 55, അഹ്ക്വാഫ് :35, നാസിആത്ത് : 46 മുതലായ) ക്വുർആൻ വചനങ്ങളാകുന്നു. ക്വിയാമത്ത് നാളിൽ പുനരെഴുന്നേൽപ്പിക്കപ്പെടുന്നതിന് മുമ്പ് തങ്ങൾ എത്രകാലം കഴിച്ചുകൂട്ടിയിട്ടുണ്ടെന്ന് തിട്ടപ്പെടുത്തുവാൻ മരണപ്പെട്ടവർക്ക് കഴിയുകയില്ലെന്ന് ഈ വചനങ്ങളിൽ നിന്ന് വ്യക്തമാകുന്നു. ആകയാൽ അവർ അതേവരെ ശിക്ഷയോ മറ്റോ കൂടാതെ നിദ്രയിൽ കിടക്കുകയായിരുന്നുവെന്ന് മനസ്സിലാക്കേണ്ടതാണെന്നാണ് ഇവർ വാദിക്കുന്നത്. ഈ വാദങ്ങൾക്കെതിരായി വരുന്നതും, ക്വബ്റിലെ ചോദ്യം, ശിക്ഷ മുതലായവയെ സ്ഥാപിക്കുന്നതുമായ ഹദീഥുകളെ ഇവർ അവഗണിക്കുക മാത്രമല്ല, പരിഹാസേന പുറം തള്ളുകയും ചെയ്തുവരുന്നു.

വാസ്തവത്തിൽ ക്വുർആന്റെ പ്രസ്താവനകളിൽ നിന്നുതന്നെ, ഇവരുടെ വാദം തികച്ചും തെറ്റാണെന്ന് നിഷ്പക്ഷബുദ്ധിയോടെ പരിശോധിക്കുന്ന ആർക്കും മനസ്സിലാക്കാവുന്നതാണ്. ക്വിയാമത്ത്നാളിലെ അതിഭയാനകങ്ങളായ അനുഭവങ്ങളും, പരലോക ജീവിതത്തിന്റെ അറ്റമില്ലാത്ത ദൈർഘ്യവും കാണുമ്പോൾ, അതിന്റെ മുമ്പ് തങ്ങൾക്ക് കഴിഞ്ഞുപോയിട്ടുള്ള കാലത്തെയും, അനുഭവങ്ങളെയും അതെത്ര ക്ലേശകരമോ, സന്തോഷകരമോ, നീണ്ടുനിന്നതോ ആയിരുന്നുകൊള്ളട്ടെ-അവർ (കുറ്റവാളികളായുള്ളവർ) തൃണവൽക്കരിക്കുകയും, നിസ്സാരമായിക്കാണുകയും ചെയ്യുന്നു. അഥവാ, പരലോകത്തിലെ കഠിന യാതനകളനുഭവിച്ചു വരുന്ന ആ ഘട്ടത്തിൽ, അവർക്ക് അതിനെപ്പറ്റി തിട്ടമായൊന്നും പറയുവാൻ സാധ്യമാകാതെ വരുന്നു. പരലോകാനുഭവങ്ങളെ അപേക്ഷിച്ച് അത് കേവലം ഉറങ്ങിക്കിടക്കുന്ന അവസ്ഥപോലെ മാത്രമാണെന്ന് അവർക്ക് തോന്നിപ്പോകുകയും ചെയ്യുന്നു. ഇതാണ് വാസ്തവത്തിൽ സംഭവിക്കുന്നത്. അല്ലാതെ, മരണ ശേഷം പുനർജീവിതസമയം വരെ അവർ ഉറങ്ങിക്കിടക്കുകയായിരുന്നുവെന്നും, അതുകൊണ്ടാണ് അവർക്ക് അതിനുമുമ്പ് കഴിഞ്ഞകാലത്തെക്കുറിച്ച് സൂക്ഷ്മമായി ഒന്നും അറിയാതിരുന്നതെന്നും അല്ല ആയത്തുകളുടെ ഉദ്ദേശ്യം. കാരണം :

(1) പുനരുത്ഥാനത്തിന് മുമ്പ് തങ്ങൾ കഴിച്ചുകൂട്ടിയിട്ടുള്ള കാലം എത്രയാണെന്ന് പറയുവാൻ കഴിയാതെ വരുന്നതും, അത് അല്പകാലം മാത്രമായിരുന്നുവെന്ന് മറുപടി പറയുന്നതും അവിശ്വാസികളും കുറ്റവാളികളുമായ ആളുകളാണെന്ന് ക്വുർആന്റെ പ്രസ്താവനകളിൽ നിന്നുതന്നെ മനസ്സിലാക്കാം. ചില ആയത്തുകളിൽ അത് വ്യക്തമായിത്തന്നെ പറഞ്ഞിട്ടുണ്ട്. മറ്റു ചിലതിന്റെ മുമ്പും പിമ്പും പ്രസ്താവിച്ചിട്ടുള്ള സംഗതികളിൽ നിന്നും അത് ഗ്രഹിക്കുവാൻ കഴിയും. സൂ: റൂം 55, 56 -ൽ ഈ വസ്തുത വളരെ സ്പഷ്ടമായ ഭാഷയിൽ തന്നെ അല്ലാഹു പ്രസ്താവിക്കുന്നത് നോക്കുക :

وَيَوْمَ تَقُومُ السَّاعَةُ يُقْسِمُ الْمُجْرِمُونَ مَا لَبِثُوا غَيْرَ سَاعَةٍ كَذَٰلِكَ كَانُوا يُؤْفَكُونَ ○ وَقَالَ الَّذِينَ أُوتُوا الْعِلْمَ وَالْإِيمَانَ لَقَدْ لَبِثْتُمْ فِي كِتَابِ اللَّهِ إِلَىٰ يَوْمِ الْبَعْثِ فَهَٰذَا يَوْمُ الْبَعْثِ وَلَٰكِنَّكُمْ كُنتُمْ لَا تَعْلَمُونَ ○

(അന്ത്യസമയം ലോകാവസാനഘട്ടം-നിലനിൽക്കുന്ന ദിവസം കുറ്റവാളികൾ സത്യം ചെയ്തു പറയും : അവർ ഒരു നാഴിക നേരമല്ലാതെ താമസിച്ചിട്ടില്ല എന്ന്. അപ്രകാരമാണ്

അവർ (സത്യത്തിൽ നിന്ന്) തിരിക്കപ്പെട്ടിരിക്കുന്നത്. അറിവും സത്യവിശ്വാസവും നൽകപ്പെട്ടവർ പറയും: നിങ്ങൾ അല്ലാഹുവിന്റെ ഗ്രന്ഥത്തിൽ (നിശ്ചയപ്രകാരം) പുനഃരുത്ഥാനദിവസം വരേക്കും തീർച്ചയായും താമസിച്ചിട്ടുണ്ട്. ഇപ്പോഴിതാ, പുനഃരുത്ഥാന ദിവസമാണ്! പക്ഷേ, നിങ്ങൾ അറിയാതിരിക്കുകയായിരുന്നു) കുറ്റവാളികളാണ് ക്വിയമാത്തുനാളിൽ ഇപ്രകാരം പറയുകയെന്നും, സത്യവിശ്വാസികൾ അവരുടെ തെറ്റ് തിരുത്തുകയാണ് ചെയ്യുന്നതെന്നും ഇതിൽ സ്പഷ്ടമാണല്ലോ. മരണപ്പെട്ടവരെല്ലാം അതേവരെ ഉറങ്ങിക്കിടക്കുകയായിരുന്നതുകൊണ്ടാണ് അങ്ങിനെ പറയുന്നതെങ്കിൽ ഇക്കാര്യത്തിൽ സത്യവിശ്വാസികളും അവിശ്വാസികളും തമ്മിൽ വ്യത്യാസം ഉണ്ടാകുവാൻ പാടില്ലല്ലോ. അവിശ്വാസികൾ നരകത്തിൽ പ്രദർശിപ്പിക്കപ്പെടുന്ന ദിവസം അവരുമായുണ്ടാകുന്ന ചോദ്യോത്തരങ്ങളും മറ്റും ഉദ്ധരിച്ചുകൊണ്ട് സൂ : അഹ്ക്വാഫ് 35-ൽ അല്ലാഹു പറയുന്നു : 'അവരോട് താക്കീത് ചെയ്യപ്പെടുന്നതിനെ (ശിക്ഷയെ) അവർ കാണുന്ന ദിവസം, പകലിൽ നിന്നുള്ള ഒരു നാഴിക സമയമല്ലാതെ അവർ (മുമ്പ്) കഴിച്ചുകൂട്ടിയിട്ടില്ലാത്തത് പോലെയിരിക്കും'.(كَأَنَّهُمْ يَوْمَ يَرَوْنَ.....)

കുറ്റവാളികളും അവിശ്വാസികളുമായുള്ളവർ പരലോക ശിക്ഷ കാണുമ്പോഴുണ്ടാകുന്ന പരിഭ്രമവും ഭയവും നിമിത്തം ഐഹിക ജീവിതം എത്രയായിരുന്നുവെന്ന് അവർക്ക് തിട്ടപ്പെടുത്തിപ്പറയുവാൻ കഴിയാതെ വരികയും അത് കേവലം ഒരു നാഴിക സമയം - മാത്രമേ ഉണ്ടായിട്ടുള്ളൂവെന്നും അവർക്ക് മനസ്സിലാക്കാം. അതുകൊണ്ടുതന്നെയാണ് ഈ വിഷയത്തെക്കുറിച്ച് പ്രസ്താവിക്കുന്ന ചില ആയത്തുകളിൽ ഒരു നാഴിക (سَاعَةً) എന്നതിന് പകരം പത്തുദിവസം (عشرا) എന്നും ചിലതിൽ ഒരു സായാഹ്നം അല്ലെങ്കിൽ അതിന്റെ പൂർവ്വാഹ്നം (عَشِيَّةً أَوْ ضُحَاهَا) എന്നുമൊക്കെ -വ്യത്യസ്തവാക്കുകളിൽ പറഞ്ഞുകാണുന്നതും. ദീർഘഭയംകൊണ്ട് കൂടുതൽ വിശദീകരിക്കുന്നില്ല.

2) മേൽപ്പറഞ്ഞ ആയത്തുകളിൽ അൽപമല്ലാതെ താമസിച്ചിട്ടില്ല ഒരു നാഴികയല്ലാതെ കഴിച്ചുകൂട്ടിയിട്ടില്ല എന്നൊക്കെപ്പറഞ്ഞത് അവർ മരണശേഷം ക്വബ്റുകളിൽ കഴിഞ്ഞുകൂടിയ കാലത്തെ മാത്രം ഉദ്ദേശിച്ചാണെന്ന് ഇക്കൂട്ടർ വരുത്തിത്തീർക്കുന്നതും വാസ്തവവിരുദ്ധമാകുന്നു. ക്വബ്റുകളിൽ കഴിഞ്ഞുകൂടിയ കാലവും, മരണത്തിന് മുമ്പ് ജീവിതത്തിൽ കഴിഞ്ഞ കാലവുമെന്ന വ്യത്യാസമില്ലാതെ, മൊത്തത്തിൽ മുമ്പ് കഴിഞ്ഞ കാലത്തെപ്പറ്റിയാണ് യഥാർത്ഥത്തിൽ ആ പ്രസ്താവനകൾ ഉള്ളത്. ഈ രണ്ടിൽ ഒന്നിനെപ്പററി മാത്രമാണെന്ന് വെക്കുകയാണെങ്കിൽ തന്നെ, അത് മരണത്തിന് മുമ്പ് ഭൂമിയിൽ ജീവിച്ച കാലത്തെ മാത്രം ഉദ്ദേശിച്ചായിരിക്കുവാനാണ് കൂടുതൽ സാധ്യത കാണുന്നത്. നാം ഇപ്പോൾ വായിച്ചു തീർത്ത സൂറത്തുൽ മുഅ്മിനൂൻ 112-ാം വചനത്തിൽ كَمْ لَبِثْتُمْ فِي الْأَرْضِ عَدَدَ سِنِينَ (നിങ്ങൾ ഭൂമിയിൽ എത്ര എണ്ണം കൊല്ലങ്ങൾ കഴിച്ചുകൂട്ടി?) എന്നാണല്ലോ ചോദിച്ചിട്ടുള്ളത്. നേരെ മറിച്ച് മരണശേഷം എത്ര കൊല്ലം എന്നോ, ക്വബ്റുകളിൽ എത്രകൊല്ലം എന്നോ അല്ല. ഭൂമിയിൽ (فِي الْأَرْضِ) എന്ന വാക്ക് ക്വബ്റുകളിൽ കഴിഞ്ഞ കാലത്തെയും ഉൾപ്പെടുത്തിയേക്കാമെങ്കിലും, ക്വബ്റുകളിൽ വാസം തുടങ്ങുന്നതിന്റെ മുമ്പത്തെ ജീവിതത്തെയാണ് അത് ഒന്നാമതായി ബാധിക്കുന്നതെന്ന് പ്രത്യേകം പറയേണ്ടതില്ല. അപ്പോൾ ഈ ചോദ്യത്തിന്റെ താൽപര്യം ഒന്നുകിൽ നിങ്ങൾ മരിക്കുന്നതിന് മുമ്പ് ഭൂമിയിൽ എത്രകൊല്ലം താമസിച്ചു

എന്നായിരിക്കണം. അല്ലെങ്കിൽ നിങ്ങൾ ഭൂമിയിൽ മരണംവരെയും മരണശേഷം ഖബ്റുകളിലും കൂടി എത്രകാലം താമസിച്ചു എന്നാവണം. ഈ രണ്ടിലൊന്നല്ലാതെ, മരണശേഷം ഖബ്റുകളിൽ മാത്രം എത്ര താമസിച്ചു എന്നായിരിക്കയില്ല. മറ്റൊരുവിധത്തിൽ പറഞ്ഞാൽ, ഭൂമിയിൽ എന്നുള്ളതിന് ഖബ്റുകളിൽ എന്നർത്ഥമില്ല, സൂ:യൂനുസ് 45 ൽ അല്ലാഹു അവരെ ഒരുമിച്ചു കൂട്ടുന്ന ദിവസം പകലിൽ നിന്നുള്ള ഒരു നാഴികയല്ലാതെ അവർ കഴിച്ചുകൂട്ടിയിട്ടില്ലെന്നപോലെ ഇരിക്കും. (وَيَوْمَ يَحْشُرُهُمْ كَأَن لَّمْ يَلْبَثُوٓا۟ إِلَّا سَاعَةً مِّنَ ٱلنَّهَارِ) എന്നാണ് പറയുന്നത്. ഖബ്റിൽ ഉറങ്ങി കിടക്കുന്നതിനെ മാത്രം ഉദ്ദേശിച്ചാണിത് പറയുന്നതെങ്കിൽ രാത്രിയിൽ നിന്നുള്ള ഒരു നാഴിക എന്നല്ലേ പറയുവാൻ കൂടുതൽ ന്യായമുള്ളത്? ഇതുപോലെതന്നെ, സൂ: നാസിആത്ത് (النازعات) 46 ൽ ഒരു സായാഹ്നം അല്ലെങ്കിൽ ഒരു പൂർവ്വാഹ്നം (عَشِيَّةً أَوْ ضُحَاهَا) – അഥവാ രാവിലെ അല്ലെങ്കിൽ വൈകുന്നേരം – എന്ന് പറഞ്ഞിരിക്കുന്നു. ഇതും തന്നെ ഖബ്റുകളിലെ കാലത്തെക്കുറിച്ചോ, അതല്ല മരണത്തിന് മുമ്പുള്ള കാലത്തെക്കുറിച്ചോ – ഏതായിരിക്കുന്നതാണ് – കൂടുതൽ യോജിപ്പ് എന്ന് വായനക്കാർ ചിന്തിക്കുക.

ഖിയാമത്ത്നാളിലെ പരിഭ്രമംകൊണ്ടല്ല, അത്വരെ ഉറങ്ങിക്കിടക്കുകയായിരുന്നത്കൊണ്ടാണ് അവിശ്വാസികൾ മേൽപറഞ്ഞ(സൂക്ഷ്മരഹിതമായ) മറുപടി പറയുന്നതെന്നാണല്ലോ ഇക്കൂട്ടരുടെ വാദം. തൽക്കാലം അത് സമ്മതിച്ചേക്കുക. അപ്പോൾ, 'ഭൂമിയിൽ നിങ്ങൾ എത്ര താമസിച്ചു' വെന്ന് ചോദ്യത്തിന് മരിക്കുന്നതിന് മുമ്പ് ഭൂമിയിൽ എത്രകാലം താമസിച്ചു എന്ന് അർത്ഥമാക്കുന്നപക്ഷം അവരുടെ മറുപടി 'ഞങ്ങൾ ഭൂമിയിൽ ഇത്രകാലം താമസിച്ചിട്ടുണ്ട്'. എന്ന് (കാലം തിട്ടപ്പെടുത്തി കൊണ്ടുതന്നെ) ആവണമല്ലോ. എനി ആ ചോദ്യത്തിന് മരണം വരെ ജീവിച്ച കാലവും മരണശേഷം ഖബ്റുകളിലുംകൂടി എത്ര താമസിച്ചു. എന്നാണർത്ഥം കൽപിക്കുന്നതെങ്കിൽ അതിന്റെ മറുപടി ഏതാണ്ടിങ്ങിനെയായിരിക്കേണ്ടതാണ്: മരണത്തിന് മുമ്പ് ഇത്രകാലം കഴിഞ്ഞുകൂടിയിട്ടുണ്ട്; മരണശേഷം ഖബ്റുകളിൽ എത്രകാലം കഴിഞ്ഞുകൂടി എന്ന് ഞങ്ങൾക്കറിവില്ല. (കാരണം ഞങ്ങൾ ഉറങ്ങിക്കിടക്കുകയായിരുന്നുവല്ലോ – പടച്ചവനേ!)

ഇങ്ങിനെയുള്ള മറുപടികളൊന്നും പറയാതെ, ഞങ്ങൾ ഒരു ദിവസമോ ഒരു ദിവസത്തിന്റെ അൽപഭാഗമോ താമസിച്ചിരിക്കുന്നു. എണ്ണം അറിയുന്നവരോട് ചോദിച്ചു നോക്കുക എന്നിങ്ങിനെ പറയുന്നത് ശിക്ഷമൂലമുള്ള പരിഭ്രമത്തെയല്ല, ഖബ്റിലെ ഉറക്കിനെയാണ് കാണിക്കുന്നതെന്ന് സമർത്ഥിക്കുവാൻ ഇക്കൂട്ടർക്ക് മാത്രമേ സാധിക്കുകയുള്ളൂ. ഈ മറുപടിയെ ഉദ്ധരിച്ചതിനെത്തുടർന്ന് (മുഅ്മിനൂൻ 114 – 115 ൽ) അല്ലാഹു പ്രസ്താവിക്കുന്നതെന്താണെന്ന് വായനക്കാരൊന്ന് മനസ്സിരുത്തിനോക്കുക : നിങ്ങൾ അൽപമല്ലാതെ താമസിച്ചിട്ടില്ല എന്നത് ശരിയാണ്. പക്ഷേ, ഐഹിക ജീവിതം വളരെ ദീർഘിച്ചതും നിങ്ങളുടെ ഇഷ്ടംപോലെ കഴിച്ചുകൂട്ടാവുന്നതുമാണെന്ന് നിങ്ങൾ കരുതിവശായി. ഈ കടുത്ത അനുഭവങ്ങളെയും അറ്റമില്ലാത്ത ജീവിതത്തെയും നേരിടേണ്ടിവരുമെന്ന യാഥാർത്ഥ്യം നിങ്ങൾ നേരത്തെകൂട്ടി മനസ്സിലാക്കിയിരുന്നുവെങ്കിൽ ഈ അവസ്ഥ നിങ്ങൾക്ക് വന്നെത്തുകയില്ലായിരുന്നു, എന്നല്ലേ ആ പ്രസ്താവനയുടെ സാരം?!

ചുരുക്കത്തിൽ, മേൽ കാണിച്ച ആയത്തുകളൊന്നുംതന്നെ, ഖബ്റുകളിൽ മനുഷ്യൻ ഉറങ്ങിക്കിടക്കുകയാണെന്നല്ല കാണിക്കുന്നത്. പരലോക ജീവിതത്തിന്റെ

ഭയങ്കരതയോടും, ദൈർഘ്യത്തോടും താരതമ്യം ചെയ്യുമ്പോൾ, അതിന്റെ മുമ്പ് കഴിഞ്ഞ കാലത്തെ അനുഭവങ്ങൾ കേവലം നിസ്സാരമായിത്തോന്നുമെന്ന് മാത്രമാണ് കാണിക്കുന്നത്. മേൽപ്പറഞ്ഞ പ്രസ്താവനകളൊന്നും തന്നെ ക്വബ്റുകളിൽ താമസിച്ച കാലത്തെ മാത്രം ഉദ്ദേശിച്ചാണെന്നുള്ളതിന് യാതൊരു തെളിവുമില്ല. പരമാർത്ഥം ഇതായിരിക്കെ, അനേകം ഹദീഥുകളിൽ ക്വബ്റിലെ ശിക്ഷയെക്കുറിച്ചും മററും പ്രസ്താവിച്ചിട്ടുള്ളതിനെ ഉന്നംവെച്ച് കൊണ്ട് ഇക്കൂട്ടർ: തല്ലിന്റെയും കുത്തിന്റെയും കഥ ക്വുർആൻ അംഗീകരിക്കുന്നില്ല എന്നും, ക്വബ്റിലെ ജീവിതം തല്ലും കുത്തുമായിട്ടാണ് കഴിഞ്ഞുകൂടുകയെങ്കിൽ ഈ പ്രസ്താവനക്ക് അവകാശമില്ല എന്നും പരിഹാസപൂർവ്വം ആവർത്തിച്ചു പറയുന്നത് എത്രമാത്രം കടുത്തതും ധിക്കാരപരവുമാണെന്ന് ആലോചിച്ചുനോക്കുക! തല്ലും കുത്തും എന്ന് പ്രയോഗിച്ചുകൊണ്ടുള്ള ഈ പരിഹാസത്തിന് പാത്രമാകുന്നത് കേവലം ചില പണ്ഡിതൻമാരോ മുൻകഴിഞ്ഞപോയ സ്വഹാബത്ത് തുടങ്ങിയുള്ള മഹാൻമാരോ അല്ല.നബി തിരുമേനി(ﷺ)യാണെന്നുള്ളതാണ് എത്രയും ശോചനീയം! നബി(ﷺ)യുടെ ഹദീഥുകളുടെ അടിസ്ഥാനത്തിലാണ് ക്വബ്റുകളിലെ അനുഭവങ്ങളെപ്പറ്റി മുസ്‌ലിംകൾ വിശ്വസി ക്കുന്നത്.

നബി ﷺ യുടെ ഹദീഥുകളുടെ നേരെ കണ്ണടക്കുകയും, ഗോപ്യമായ നിലയിൽ പരിഹസിക്കുകയും ചെയ്തുകൊണ്ട്, തല്ലിന്റെയും കുത്തിന്റെയും കഥ ക്വുർആൻ അംഗീകരിച്ചിട്ടില്ലെന്ന് പറഞ്ഞു ഇവർ സൂറത്തുൽ മുഅ്മിൻ 46–ാം ആയത്തിനെക്കുറിച്ച് അറിയാത്ത ഭാവത്തിൽ മൗനമവലംബിക്കുന്നത് കാണാം. ഫിർഔന്റെ കൂട്ടർക്ക് ഭൂലോകത്തുവെച്ചുണ്ടായ ശിക്ഷയെപ്പറ്റി പ്രസ്താവിച്ചശേഷം അല്ലാഹു പറയുന്നു النَّارُ يُعْرَضُونَ عَلَيْهَا غُدُوًّا وَعَشِيًّا - المؤمن (നരകം, രാവിലെയും വൈകുന്നേരവും അതിങ്കൽ അവർ പ്രദർശിപ്പിക്കപ്പെടുന്നതാണ്)തുടർന്നുകൊണ്ട്, ക്വിയാമത്തുനാളിൽ അവരെ അതികഠിനമായ ശിക്ഷയിൽ അകപ്പെടുത്തുവാൻ കൽപിക്കുന്നതാണ് (وَيَوْمَ تَقُومُ السَّاعَةُ أَدْخِلُوا آلَ فِرْعَوْنَ أَشَدَّ الْعَذَابِ) എന്നും പ്രസ്താവിക്കുന്നുണ്ട്. കുറ്റവാളികൾക്ക്, മരണത്തിനും പുനഃരുത്ഥാനത്തിനുമിടയിൽ ഒരു തരം ശിക്ഷാനുഭവം ഉണ്ടാകുന്നതാണെന്നുള്ളതിന് ഈ ആയത്ത് മതിയായ തെളിവ് നൽകുന്നു. കൂടുതൽ വിവരം അവിടെവെച്ചു നമുക്ക് കാണാം. മരണശേഷം ക്വബ്റിൽവെച്ചുണ്ടാകുന്ന അനുഭവങ്ങളെപ്പറ്റി ഹദീഥുകളിൽ വന്നിട്ടുള്ള പല സംഗതികളും സൂറ: യാസീനിൽ വെച്ചും സംസാരിക്കാം. **إن شاء الله تعالى**

سورة الفرقان

# 25. സൂറതുൽ ഫുർക്വാൻ

മക്കയിൽ അവതരിച്ചത് - വചനങ്ങൾ 77 - വിഭാഗം (റുകൂഉ്) 6

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ ﴿١﴾

പരമ കാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ,

تَبَارَكَ ٱلَّذِى نَزَّلَ ٱلۡفُرۡقَانَ عَلَىٰ عَبۡدِهِۦ لِيَكُونَ لِلۡعَـٰلَمِينَ نَذِيرًا ﴿١﴾

《1》 ലോകർക്ക് താക്കീത് നൽകുന്നവനായിരിക്കുവാൻ വേണ്ടി തന്റെ അടിയാന്റെ മേൽ ഫുർക്വാൻ (വിവേചന പ്രമാണം) അവതരിപ്പിച്ചിട്ടുള്ളവൻ നന്മയേറിയവനാകുന്നു.

ٱلَّذِى لَهُۥ مُلۡكُ ٱلسَّمَـٰوَٰتِ وَٱلۡأَرۡضِ وَلَمۡ يَتَّخِذۡ وَلَدًا وَلَمۡ يَكُن لَّهُۥ شَرِيكٌ فِى ٱلۡمُلۡكِ وَخَلَقَ كُلَّ شَىۡءٍ فَقَدَّرَهُۥ تَقۡدِيرًا ﴿٢﴾

《2》 ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യമുള്ളവനത്രെ (അവൻ). അവൻ സന്താനത്തെ സ്വീകരി ച്ചിട്ടുമില്ല; ആധിപത്യത്തിൽ അവന് ഒരു പങ്കാളിയും ഉണ്ടായിട്ടുമില്ല; എല്ലാ വസ്തുവെയും അവൻ സൃഷ്ടിച്ചു, എന്നിട്ട് അതിന് ഒരു (ശരിയായ) നിർണയം നൽകുകയും ചെയ്തി രിക്കുന്നു.

---

《1》 تَبَارَكَ വളരെ നൻമ (മഹത്വം, മേന്മ, അനുഗ്രഹം) ഉള്ളവനായി الَّذِي نَزَّلَ അവതരിപ്പിച്ചിട്ടുള്ളവൻ الْفُرْقَانَ വിവേചന പ്രമാണത്തെ عَلَىٰ عَبْدِهِ തന്റെ അടിയാന്റെമേൽ لِيَكُونَ അദ്ദേഹം ആകുവാൻ വേണ്ടി لِلْعَالَمِينَ ലോകർക്ക് نَذِيرًا താക്കീത് ചെയ്യുന്നവൻ, മുന്നറിയിപ്പുകാരൻ, ഭയവാർത്ത അറിയിക്കുന്നവൻ 《2》 الَّذِي യാതൊരുവൻ لَهُ അവന്നാണ്, അവന്റെതാണ് مُلْكُ السَّمَاوَاتِ ആകാശങ്ങളുടെ ആധിപത്യം, രാജത്വം

وَالْأَرْضِ ഭൂമിയുടെയും وَلَمْ يَتَّخِذْ അവൻ സ്വീകരിച്ചിട്ടുമില്ല, ഏർപ്പെടുത്തിയിട്ടുമില്ല وَلَدًا മക്കളെ, സന്താനത്തെ وَلَمْ يَكُنْ ഉണ്ടായിട്ടുമില്ല, ഇല്ലതാനും لَهُ അവന് شَرِيكٌ ഒരു പങ്കുകാരനും فِي الْمُلْكِ ആധിപത്യത്തിൽ وَخَلَقَ അവൻ സൃഷ്ടിക്കയും ചെയ്തു كُلَّ شَيْءٍ എല്ലാ വസ്തുവെയും فَقَدَّرَهُ എന്നിട്ട് അതിന് നിർണയം നൽകി, അതിനെ നിർണയിച്ചു, കണക്കാക്കി تَقْدِيرًا ഒരു(ശരിയായ)നിർണയം.

---

കഴിഞ്ഞ അദ്ധ്യായത്തിന്റെ അവസാനത്തിൽ, നബിﷺയെ നിരുപാധികമായി പിൻപറ്റുന്നത് സത്യവിശ്വാസികളുടെ നിർബന്ധ കടമയാണെന്നും, അവിടുത്തെ കല്പനക്ക് വിപരീതം പ്രവർത്തിക്കുന്നത് വലിയ ആപത്തുകൾക്കും ശിക്ഷക്കും കാരണമാണെന്നും പ്രസ്താവിച്ചു. നബിﷺയെ അനുസരിക്കുന്നവരെ പ്രശംസിക്കുകയും, അനുസരിക്കാത്തവരെ കഠിനമായി താക്കീത് ചെയ്യുകയും ചെയ്തു. അതിന് നിദാനമായ കാരണമെന്നോണം ഈ അദ്ധ്യായത്തിന്റെ ആരംഭത്തിൽ, ലോകർക്കാകമാനം മുന്നറിയിപ്പും താക്കീതും നൽകുവാൻവേണ്ടിയാണ് നബി തിരുമേനിﷺക്ക് വിശുദ്ധക്വുർആനാകുന്ന വിവേചന പ്രമാണം (الفُرْقان) അവതരിപ്പിച്ചിട്ടുള്ളതെന്ന വസ്തുത ഓർമിപ്പിക്കുകയാണ്. അല്ലാഹു ലോകർക്ക് ചെയ്തുകൊണ്ടിരിക്കുന്ന എണ്ണമറ്റ അനുഗ്രഹങ്ങളുടെ കൂട്ടത്തിൽ അതിമഹത്തായ ഒന്നത്രെ അത്. ഇതിന്റെ പേരിൽ അല്ലാഹു അവനെത്തന്നെ സ്തുതിച്ചുകൊണ്ടാണ് സൂറത്തിന്റെ തുടക്കം.

تَبَارَكَ (തബാറക) എന്ന വാക്ക് വളരെ അർത്ഥവൈപുല്യം നിറഞ്ഞ ഒരു ക്രിയയാണ്. വളരെ നന്മയും,മേന്മയും, മഹത്വവും, അനുഗ്രഹവും സമ്മേളിച്ചുവെന്നാണ് അത് അർത്ഥമാക്കുന്നത്. അതിന്റെ അർത്ഥം ശരിക്ക് പ്രകാശിപ്പിക്കുന്ന ഒരു ക്രിയാപദം മലയാളത്തിൽ കാണുന്നില്ല الفُرقان(ഫുർക്വാൻ) എന്നാൽ വിവേചനം എന്നും വിവേചനം ചെയ്യുന്നത് എന്നും അർത്ഥമാകുന്നു?. വിശുദ്ധ ക്വുർആൻ സത്യാസത്യങ്ങൾക്കും നന്മതിന്മകൾക്കുമിടയിൽ വിവേചനം ചെയ്യുന്ന പ്രമാണമാകകൊണ്ട് അതിന് ഫുർക്വാൻ എന്നും പേര് പറയപ്പെടുന്നു.

ക്വുർആനിൽ പലേടത്തും പ്രസ്താവിച്ചിട്ടുള്ളത്പോലെ, ദൈവദൂതൻമാർ (മുർസലുകൾ)താക്കീത് നൽകുന്നവർ(نَذِير) മാത്രമായിട്ടല്ല-സുവിശേഷം അറിയിക്കുന്നവരും (بَشِير)കൂടിയായിട്ടാണ് - നിയോഗിക്കപ്പെട്ടിട്ടുള്ളത്. എന്നാൽ, താക്കീത് നൽകുകയെന്ന കൃത്യമാണ് താരതമ്യേന കൂടുതൽ പ്രാധാന്യമർഹിക്കുന്നത്. (സൂറത്തുൽ കഹ്ഫിന്റെ ആരംഭത്തിൽ നാം ഇതിനെക്കുറിച്ച് സംസാരിച്ചിട്ടുണ്ട്) ക്വുർആൻ, പ്രവാചകൻമാർ, അന്ത്യദിനം എന്നിവയെ നിഷേധിക്കുകയും, അല്ലാഹുവിന് സന്താനങ്ങളുണ്ടെന്ന് വാദിക്കുകയും ചെയ്യുന്നവരെ സംബന്ധിച്ചാണ് ഈ സൂറത്തിൽ കൂടുതൽ പ്രതിപാദിക്കുന്നത്. ആ നിലക്ക് താക്കീതും, ഭയവാർത്തയും നൽകുന്നതിന് ഇവിടെ കൂടുതൽ പ്രസക്തിയുള്ളതുകൊണ്ടാണ് ലോകർക്ക് താക്കീത് നല്കുന്നവനായിരിക്കുവാൻവേണ്ടി എന്ന് പ്രസ്താവിച്ചത്.

അല്ലാഹു അല്ലാത്ത എല്ലാ വസ്തുക്കളും അവന്റെ സൃഷ്ടിയാകുന്നു. അവൻ എല്ലാറ്റിന്റെയും സ്രഷ്ടാവും, നിയന്താവും, ഉടമസ്ഥനുമത്രെ. അവന്റെ യുക്തിക്കും, ഉദ്ദേശ്യത്തിനും അനുസരിച്ച് ഓരോന്നിന്റെയും ആകൃതി, പ്രകൃതി, കഴിവ്, പ്രവർത്തനപരിപാടി തുടങ്ങിയ എല്ലാകാര്യങ്ങളും അവൻ നിർണയം ചെയ്യുകയും ചെയ്തിരിക്കയാണ് *(*)* അതിലൊന്നും ആർക്കും പങ്കില്ല. എന്നിരിക്കെ, സൃഷ്ടികളിൽപെട്ട

ഏതെങ്കിലും ഒരു വസ്തുവെ - അത് മനുഷ്യനോ, ജിന്നോ, മലക്കോ മറ്റോ ആകട്ടെ-അവന്റെ സന്താനമെന്നോ, കൂട്ടാളിയെന്നോ കരുതുന്നതിൽപരം നിരർത്ഥവും, നിന്ദ്യവുമായിട്ടുള്ളതെന്താണ്?! അൽപമെങ്കിലും ചിന്തിക്കുന്ന ഒരു ഹൃദയത്തിന് അതൊരിക്കലും ന്യായീകരിക്കുക സാധ്യമല്ല. പക്ഷേ, സ്പഷ്ടമായ ഈ പരമാർത്ഥത്തിൽ നിന്നും അവിശ്വാസികൾ വ്യതിചലിക്കുകയാണ് ചെയ്തിരിക്കുന്നത്:

وَٱتَّخَذُواْ مِن دُونِهِۦٓ ءَالِهَةً لَّا يَخْلُقُونَ شَيْـًٔا وَهُمْ يُخْلَقُونَ وَلَا يَمْلِكُونَ لِأَنفُسِهِمْ ضَرًّا وَلَا نَفْعًا وَلَا يَمْلِكُونَ مَوْتًا وَلَا حَيَوٰةً وَلَا نُشُورًا ﴿٣﴾

**《3》 അവന് പുറമെ പല ആരാധ്യൻമാരെയും അവർ സ്വീകരിച്ചിരിക്കുകയാണ്. അവർ (ആ ആരാധ്യൻമാർ) യാതൊരു വസ്തുവും സൃഷ്ടിക്കുന്നില്ല; അവരാകട്ടെ, സൃഷ്ടിക്കപ്പെടുകയുമാകുന്നു. തങ്ങൾക്ക്തന്നെയും, വല്ല ഉപദ്രവമാകട്ടെ, ഉപകാരമാകട്ടെ അവർ സ്വാധീനമാക്കുന്നു മില്ല; അവർ മരണത്തെയാകട്ടെ, ജീവിതത്തെയാകട്ടെ, പുനഃരുത്ഥാനത്തെയാകട്ടെ, അധീനപ്പെടുത്തു ന്നുമില്ല.**

---

《3》 وَاتَّخَذُوا അവർ ഉണ്ടാക്കി, സ്വീകരിച്ചു مِن دُونِهِ അവന് പുറമെ آلِهَةً (പല)ദൈവങ്ങളെ, ആരാധ്യൻമാരെ لَا يَخْلُقُونَ അവർ സൃഷ്ടിക്കുന്നില്ല شَيْئًا യാതൊന്നും, ഒരു വസ്തുവും وَهُمْ അവരാകട്ടെ, അവരോ يُخْلَقُونَ അവർ സൃഷ്ടിക്കപ്പെടുന്നു وَلَا يَمْلِكُونَ അവർ അധീനപ്പെടുത്തുന്നുമില്ല لِأَنفُسِهِمْ തങ്ങൾക്ക്തന്നെ ضَرًّا ഉപദ്രവം, ദ്രോഹം وَلَا نَفْعًا ഉപകാരവും ഇല്ല وَلَا يَمْلِكُونَ അവർ അധീനമാക്കുന്നുമില്ല مَوْتًا മരണത്തെ وَلَا حَيَاةً ജീവിതത്തെയും ഇല്ല وَلَا نُشُورًا പുനഃരുത്ഥാനത്തെയും ഇല്ല.

---

അല്ലാഹു അല്ലാത്തവരെ ദൈവമാക്കുന്നതിന്റെ നിരർത്ഥതക്ക് നാല് കാരണങ്ങൾ ഇതിൽ അടങ്ങിയിരിക്കുന്നു. ഈ നാലിൽപെട്ട ഏതെങ്കിലും ഒന്നിൽ നിന്ന് ആ ദൈവങ്ങൾ ഒഴിവായിരുന്നുവെങ്കിൽ, ആ അപവാദത്തെ ഒരു വിധത്തിലെങ്കിലും ന്യായീകരിച്ചു നോക്കാമായിരുന്നു

(1) അവയൊന്നുപോലും, വല്ലതിനെയും സൃഷ്ടിച്ചുണ്ടാക്കുവാൻ കഴിവുള്ളവയല്ല. ആരാധ്യന്മാർ സൃഷ്ടിച്ചുണ്ടാക്കുവാൻ കഴിവുള്ളവരായിരിക്കേണ്ടതാണ്

(2) അവയാണെങ്കിൽ, സൃഷ്ടികളാണ്. സൃഷ്ടികളെല്ലാം അന്യാശ്രയം കൂടാതെ കഴിയാത്തവരുമത്രെ. ആരാധ്യന്മാർക്ക് അന്യാശ്രയം ഒട്ടും അനുയോജ്യവുമല്ല.

(3) മറ്റുള്ളവരുടെ കാര്യം ഇരിക്കട്ടെ, സ്വന്തം കാര്യത്തിലെങ്കിലും പരസഹായം കൂടാതെ

---

***(*) ഈ ആശയം സൂ: ത്വാഹാ 50 – ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുള്ളത് ഇവിടെ അനുസ്മരിക്കുന്നത് നന്നായിരിക്കും.***

ഒരു ഉപകാരപ്രദമായ സംഗതി ചെയ്യാൻ സാധ്യമാണോ? അതുമില്ല. എന്നാൽ പിന്നെ, സ്വന്തം നിലക്ക് വല്ല ഉപദ്രവവും ചെയ്യാൻ കഴിയുമോ? അതും ഇല്ല. അല്ലാഹുവിന്റെ ഉദ്ദേശ്യവും സഹായവും കൂടാതെ അവക്ക് ഒന്നിനും കഴിവില്ല. ഇങ്ങിനെയുള്ള വസ്തുക്കളെ ദൈവമാക്കുന്നതിൽ എന്തർത്ഥമാണുള്ളത്?!

(4) ജീവനുള്ളതിന്റെ മരണവിഷയമോ, ജീവനില്ലാത്തതിന്റെ ജീവിതകാര്യമോ ഒന്നുംതന്നെ അവയുടെ അധീനത്തിൽപെട്ടതല്ല. മരണപ്പെട്ടവരെ രണ്ടാമത് ജീവിപ്പിക്കുവാനും അവർക്ക് സാധിക്കുകയില്ല. ഇതെല്ലാം അല്ലാഹുവിന്റെ അധീനത്തിലും നിയന്ത്രണത്തിലും മാത്രം ഉൾപ്പെട്ടതാകുന്നു. എന്നിരിക്കെ, അല്ലാഹു മാത്രമേ ഇലാഹായിരിക്കുവാൻ പാടുള്ളൂ. അതിനുമാത്രമേ ന്യായവുമുള്ളൂ.

وَقَالَ ٱلَّذِينَ كَفَرُوٓاْ إِنۡ هَٰذَآ إِلَّآ إِفۡكٌ ٱفۡتَرَىٰهُ وَأَعَانَهُۥ عَلَيۡهِ قَوۡمٌ ءَاخَرُونَ ۖ فَقَدۡ جَآءُو ظُلۡمٗا وَزُورٗا ﴿٤﴾

**《4》 അവിശ്വസിച്ചവർ പറയുന്നു: ഇത് ഒരു നുണയല്ലാതെ (മറ്റൊന്നും) അല്ല; അവൻ (നബി) അത് കെട്ടിയുണ്ടാക്കിയിരിക്കുകയാണ്; മറ്റു ചില ജനങ്ങൾ അവനെ സഹായിക്കു കയും ചെയ്തിട്ടുണ്ട്. എന്നാൽ, (ഇത്മൂലം) അവർ അക്രമവും, വ്യാജവുമായി വന്നിരിക്കുകയാണ്.**

وَقَالُوٓاْ أَسَٰطِيرُ ٱلۡأَوَّلِينَ ٱكۡتَتَبَهَا فَهِيَ تُمۡلَىٰ عَلَيۡهِ بُكۡرَةٗ وَأَصِيلٗا ﴿٥﴾

**《5》 അവർ പറയുന്നു: പൂർവ്വികൻമാരുടെ ഐതിഹ്യങ്ങളാണ് (അത്); അവൻ അതെഴുതിച്ചെടുത്തിരിക്കുകയാണ്. അങ്ങനെ, രാവിലെയും, വൈകുന്നേരവും അതവന് വായിച്ചു കേൾപ്പിക്ക പ്പെടുന്നു (എന്ന്).**

قُلۡ أَنزَلَهُ ٱلَّذِي يَعۡلَمُ ٱلسِّرَّ فِي ٱلسَّمَٰوَٰتِ وَٱلۡأَرۡضِۚ إِنَّهُۥ كَانَ غَفُورٗا رَّحِيمٗا ﴿٦﴾

**《6》 പറയുക (നബിയേ): ആകാശങ്ങളിലും ഭൂമിയിലുമുള്ള രഹസ്യം അറിയുന്നവൻ അത് അവതരിപ്പിച്ചിരിക്കുകയാണ്. നിശ്ചയമായും അവൻ വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

---

《4》وَقَالَ പറഞ്ഞു, പറയുന്നു الَّذِينَ كَفَرُوا അവിശ്വസിച്ചവർ إِنْ هَٰذَا ഇതല്ല إِلَّا إِفْكٌ നുണയല്ലാത, കളവല്ലാതെ افْتَرَاهُ അവനത് കെട്ടിയുണ്ടാക്കിയിരിക്കുന്നു وَأَعَانَهُ അവനെ സഹായിക്കയും ചെയ്തിരിക്കുന്നു عَلَيْهِ അതിന്ന്, അതിൽ قَوْمٌ آخَرُونَ വേറെ ഒരു ജനത, വേറെ ആളുകൾ فَقَدْ جَاءُوا എന്നാൽ തീർച്ചയായും അവർ വന്നിരിക്കുന്നു ظُلْمًا

അക്രമവുമായി, അക്രമവുംകൊണ്ട് وَزُورًا വ്യാജവുമായും, കള്ളവും കൊണ്ടും ﴾5﴿ وَقَالُوا അവർ പറയുന്നു أَسَاطِيرُ الْأَوَّلِينَ പൂർവ്വികൻമാരുടെ ഐതിഹ്യങ്ങളാണ്, പഴങ്കഥകളാണ് اكْتَتَبَهَا അവനത് എഴുതിച്ചെടുത്തിരിക്കുന്നു فَهِيَ എന്നിട്ടത് تُمْلَىٰ ഓതികേൾപ്പിക്കപ്പെടുന്നു, വായിച്ചു കൊടുക്കപ്പെടുന്നു عَلَيْهِ അവന് بُكْرَةً രാവിലെ وَأَصِيلًا വൈകുന്നേരവും ﴾6﴿ قُلْ പറയുക أَنزَلَهُ അതിനെ അവതരിപ്പിച്ചിരിക്കുന്നു, ഇറക്കിയിരിക്കയാണ്. الَّذِي يَعْلَمُ അറിയുന്നവൻ السِّرَّ രഹസ്യത്തെ فِي السَّمَاوَاتِ ആകാശങ്ങളിലെ وَالْأَرْضِ ഭൂമിയിലെയും إِنَّهُ നിശ്ചയമായും അവൻ كَانَ ആകുന്നു, ആയിരിക്കുന്നു غَفُورًا വളരെ പൊറുക്കുന്നവൻ رَحِيمًا കരുണാനിധിയും.

---

നബി(ﷺ) യുടെ പ്രവാചകത്വത്തെ നിഷേധിക്കുന്ന മുശ്‌രിക്കുകളുടെ ചില ജൽപനങ്ങളും അതിന്റെ മറുപടിയുമാണിത്. ഇവരുടെ ആക്ഷേപം രണ്ട് തരത്തിലാണുള്ളത് : ക്വുർആനെക്കുറിച്ചും, നബി(ﷺ) യെക്കുറിച്ചും, ക്വുർആനിനെ സംബന്ധിച്ച ചില വാദങ്ങളാണ് ആ വചനങ്ങളിൽ കണ്ടത്.

നദ്വ്റുബ്നുൽ ഹർഥ് (نَضْر بن الحرث) ആയിരുന്നു ഈ വാദം പുറപ്പെടുവിച്ച ആൾ. ഹുവൈത്വബ്, യാസർ, അബൂഫുകൈഹത്ത് (حويطب بن عبد العزى ، ياسر مولى العلاء بن الحضرمى ، ابوفكيهة الرومى) എന്നിങ്ങിനെ വേദക്കാരായ ചിലർ തൗറാത്ത് വായിക്കലും, , അതിലെ കഥകൾ വിവരിക്കലും പതിവുണ്ടായിരുന്നു. അവർ നബി(ﷺ)യിൽ വിശ്വസിച്ച ശേഷം, നബി(ﷺ)യും അവരുമായുള്ള ബന്ധത്തെ ദുർവ്യാഖ്യാനം ചെയ്തുകൊണ്ടാണ് നദ്വ്ർ ഈ വാദം ഉന്നയിച്ചത്. 'മുഹമ്മദ് ഓതികേൾപ്പിക്കുന്ന ഈ ക്വുർആൻ അല്ലാഹു അവതരിപ്പിച്ചതാണെന്ന് അവർ വൃഥാ വ്യാജം പറയുകയാണ്. മേൽപ്പറഞ്ഞവരെ പോലെയുള്ള ചില ആളുകളുടെ സഹായത്തോടുകൂടി, ഒരു പ്രത്യേക ശൈലിയിലും രൂപത്തിലുമായി അവനത് കെട്ടിയുണ്ടാക്കിയതാണ്. യഹൂദന്മാരിൽ നിന്നും മറ്റുമായി പല കഥകളും, ഇതിഹാസങ്ങളും കൂട്ടിയിണക്കി എഴുതിച്ചു വാങ്ങി അവൻ പഠിച്ചതാണ്; എഴുത്തും വായനയും അറിയാത്തവനാകകൊണ്ട് അത് അവന് സദാ വായിച്ചു കേൾപ്പിക്കപ്പെടുകയാണ് ചെയ്യുന്നത്'. എന്നാണ് ഈ വാദത്തിന്റെ സാരം.

ക്വുർആനോട് ഏതെങ്കിലും നിലക്ക് കിടയൊക്കുന്ന ഒരു ഗ്രന്ഥം രചിക്കുവാൻ യഹൂദർക്കോ, നദ്വ്റിനോ മറ്റാർക്കെങ്കിലുമോ കഴിഞ്ഞിട്ടില്ല-കഴിയുകയുമില്ല. എന്നിരിക്കെ, ഈ ജല്പനം എത്രമാത്രം അനീതിയും പൊള്ളയുമാണ്?! അനിതരസാധാരണമായ സവിശേഷതകളും, മഹൽഗുണങ്ങളും നിറഞ്ഞ ഈ വിവേചന പ്രമാണ ഗ്രന്ഥം (വിശുദ്ധ ക്വുർആൻ) അവതരിപ്പിച്ചത് ആകാശഭൂമികളിലെ പരസ്യങ്ങൾ മാത്രമല്ല, രഹസ്യങ്ങളും അറിയുന്ന അല്ലാഹുവത്രെ. അതിൽ മറ്റാരുടെയെങ്കിലും കൈകടത്തലോ, പങ്കെടുക്കലോ ഉണ്ടായിട്ടില്ല എന്നുള്ളത് അവന്നറിയാം. തികച്ചും സ്പഷ്ടമായ ഈ യാഥാർത്ഥ്യത്തെ നിഷേധിക്കുന്നതിന്റെ ഗൗരവം നോക്കുമ്പോൾ, അതിനുള്ള ശിക്ഷ വളരെ അടിയന്തരമായിത്തന്നെ നൽകപ്പെടേണ്ടതാണ്. എങ്കിലും, അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാണല്ലോ إِنَّهُ كَانَ غَفُورًا رَّحِيمًا അടുത്ത വചനങ്ങളിൽ നബി(ﷺ) തിരുമേനിയെ സംബന്ധിച്ച അവരുടെ ചില അപവാദങ്ങൾ ഉദ്ധരിക്കുന്നു:

وَقَالُواْ مَالِ هَٰذَا ٱلرَّسُولِ يَأْكُلُ ٱلطَّعَامَ وَيَمْشِي فِي ٱلْأَسْوَاقِ لَوْلَآ أُنزِلَ إِلَيْهِ مَلَكٌ فَيَكُونَ مَعَهُۥ نَذِيرًا ﴿٧﴾

《7》 അവർ പറയുന്നു: എന്താണ് ഈ റസൂലിന്? അദ്ദേഹം ഭക്ഷണം കഴിക്കുകയും, അങ്ങാടികളിൽകൂടി നടക്കുകയും ചെയ്യുന്നു! (ഇങ്ങിനെയാണോ റസൂലുകൾ?!) അദ്ദേഹത്തിങ്കലേക്ക് ഒരു മലക്ക് ഇറക്കിക്കൊടുക്കപ്പെടുകയും, എന്നിട്ട് (ആ മലക്ക്) തന്റെ ഒന്നിച്ച് ഒരു താക്കീതുകാരനായിരിക്കുകയും ചെയ്യരുതോ?!

أَوْ يُلْقَىٰٓ إِلَيْهِ كَنزٌ أَوْ تَكُونُ لَهُۥ جَنَّةٌ يَأْكُلُ مِنْهَا ۚ وَقَالَ ٱلظَّٰلِمُونَ إِن تَتَّبِعُونَ إِلَّا رَجُلًا مَّسْحُورًا ﴿٨﴾

《8》 അതല്ലെങ്കിൽ, അദ്ദേഹത്തിന് വല്ല നിക്ഷേപവും ഇട്ടുകൊടുക്കപ്പെടുകയോ, അല്ലെങ്കിൽ അദ്ദേഹത്തിന് അതിൽ നിന്ന് (ഭക്ഷണം) തിന്നുമാറുള്ള ഒരു തോപ്പുണ്ടായിരിക്കുകയോ ചെയ്യരുതോ?! (ഈ) അക്രമികൾ പറയുകയാണ്: ആഭിചാര ബാധിതനായ ഒരാളെ യല്ലാതെ നിങ്ങൾ പിൻപറ്റുന്നില്ല എന്ന്!

ٱنظُرْ كَيْفَ ضَرَبُواْ لَكَ ٱلْأَمْثَٰلَ فَضَلُّواْ فَلَا يَسْتَطِيعُونَ سَبِيلًا ﴿٩﴾

《9》 നോക്കുക: (നബിയേ) അവർ നിന്നെക്കുറിച്ച് ഉപമകൾ വിവരിച്ചതെങ്ങിനെയാണെന്ന്?! അങ്ങനെ, അവർ വഴിപിഴച്ചുപോയി; ആകയാൽ അവർക്ക് ഒരു മാർഗവും (കണ്ടെത്തുവാൻ)സാധ്യമാകുകയില്ല.

---

《7》 وَقَالُوا അവർ പറയുന്നു مَا എന്താണ് (അത്ഭുതം തന്നെ) لِهَٰذَا الرَّسُولِ ഈ റസൂലിന്, ദൈവദൂതന് يَأْكُلُ അദ്ദേഹം തിന്നുന്നു, കഴിക്കുന്നു الطَّعَامَ ഭക്ഷണം وَيَمْشِي നടക്കുകയും (സഞ്ചരിക്കയും)ചെയ്യുന്നു فِي الأَسْوَاقِ അങ്ങാടികളിൽ لَوْلا أُنْزِلَ ഇറക്കപ്പെടരുതോ, ഇറക്കപ്പെട്ടുകൂടേ إِلَيْهِ അദ്ദേഹത്തിങ്കലേക്ക് مَلَكٌ ഒരു മലക്ക് فَيَكُونَ എന്നിട്ട് അദ്ദേഹം ആയിരിക്കുക مَعَهُ അദ്ദേഹമൊന്നിച്ച്, തന്റെ കൂടെ نَذِيرًا ഒരു താക്കീതുകാരൻ 《8》 أَوْ يُلْقَى അല്ലെങ്കിൽ ഇട്ടുകൊടുക്കപ്പെടുക (അരുതോ) إِلَيْهِ അദ്ദേഹത്തിന്, അദ്ദേഹത്തിങ്കലേക്ക് كَنْزٌ വല്ല നിക്ഷേപവും, ഒരു നിധി أَوْ تَكُونُ അല്ലെങ്കിൽ ഉണ്ടാകുക(അരുതോ) لَهُ അദ്ദേഹത്തിന്, തനിക്ക് جَنَّةٌ ഒരു തോപ്പ്, തോട്ടം يَأْكُلُ അദ്ദേഹത്തിന് തിന്നാവുന്ന, കഴിക്കുമാറ് مِنْهَا അതിൽ നിന്ന് وَقَالَ പറയുകയും ചെയ്തു, പറയുന്നു الظَّالِمُونَ അക്രമികൾ إِنْ تَتَّبِعُونَ നിങ്ങൾ പിൻപറ്റുന്നില്ല, തുടരുന്നില്ല إِلا رَجُلا ഒരു പുരുഷനെയല്ലാതെ(ഒരാളെയല്ലാതെ) مَسْحُورًا

ആഭിചാര ബാധിതനായ, മാരണം ചെയ്യപ്പെട്ടവനായ. ﴾9﴿ انظُرْ നോക്കുക كَيْفَ എങ്ങിനെയാണ് ضَرَبُوا അവർ വിവരിച്ചു, ആക്കി لَكَ നിനക്ക്, തനിക്ക് الأَمْثَالَ ഉപമകളെ, ഉദാഹരണങ്ങളെ فَضَلُّوا അങ്ങനെ അവർ വഴിപിഴച്ചിരിക്കുന്നു فَلَا يَسْتَطِيعُونَ ആകയാൽ (എനി) അവർക്ക് സാധ്യമാകയില്ല سَبِيلًا ഒരു മാർഗവും, വഴിയും.

---

സാധാരണമനുഷ്യരെപ്പോലെ ഭക്ഷണം കഴിക്കുക, അങ്ങാടിയിൽ കൂടി നടക്കുക മുതലായവ റസൂലുകൾക്ക് (ദൈവദൂതൻമാർക്ക്)യോജിച്ചതല്ലെന്നും, റസൂൽ (ﷺ) അങ്ങിനെയുള്ള ആളായതുകൊണ്ട് അവിടുന്ന് റസൂലായിരിക്കുവാൻ അർഹനല്ലെന്നുമാണ് അവർ പറയുന്നത്. റസൂലായിരിക്കണമെങ്കിൽ, മനുഷ്യാതീതമായ ചില പ്രകൃതിവിശേഷങ്ങൾ ഉണ്ടായിരിക്കണമെന്ന് അവർ സമർത്ഥിക്കുന്നു. ഈ ധാരണ കേവലം അബദ്ധമാണെന്ന് 20-ാം വചനത്തിൽ വ്യക്തമായിത്തന്നെ അല്ലാഹു പ്രസ്താവിക്കുന്നുണ്ട്. അവരുടെ ബുദ്ധിഹീനതയും ആലോചനക്കുറവുമാണിത് കുറിക്കുന്നത്. സാധാരണക്കാരും പ്രവാചകൻമാരും തമ്മിലുള്ള വ്യത്യാസം മനുഷ്യസാധാരണമായ ബാഹ്യപ്രകൃതിഗുണങ്ങളിലല്ല - ആത്മീയവും മാനസികവുമായ ഗുണവിശേഷങ്ങളിലാണ് - എന്നവസ്തുത ഇവർ മനസ്സിലാക്കുന്നില്ല. മുസ്‌ലിംകളിൽതന്നെ അല്പജ്ഞാനികളായ പലർക്കും ഈ വിഷയത്തിൽ അബദ്ധധാരണകൾ പിണയാറുണ്ട്. ഇതിനെപ്പറ്റി സൂ: അൽകഹ്ഫിന്റെ അവസാനത്തിൽ വെച്ച് നാം വിവരിച്ചിട്ടുണ്ട്.

മുഹമ്മദിന്ന് ഒരു സഹായകനും, സാക്ഷിയുമെന്ന നിലക്ക് എന്തുകൊണ്ട് ഒരു മലക്കിനെ തന്റെ ഒപ്പം ഇറക്കിക്കൊടുക്കപ്പെടുന്നില്ല? അല്ലെങ്കിൽ അവന് സുഖമായി കഴിഞ്ഞുകൂടത്തക്കവണ്ണം ഒരു തോട്ടം ഉണ്ടാവരുതോ, അതുമല്ലെങ്കിൽ അവന് അങ്ങാടിയിലും മറ്റും പോയി വിഷമിക്കാതെ ജീവിക്കുമാറ് വല്ല നിക്ഷേപവും നൽകപ്പെടരുതോ ?! എന്നിങ്ങിനെയുള്ള ബാലിശമായ മറ്റു ചോദ്യങ്ങളാകട്ടെ, അവരുടെ ചിന്താശൂന്യതയും കുബുദ്ധിയും മാത്രമാണ് പ്രകടമാക്കുന്നത്. ഈ പ്രലോഭനങ്ങളുടെ അടിസ്ഥാനത്തിൽ ഒടുക്കം അവർ സ്വയം തന്നെ വിധി കൽപിക്കുകയാണ്. മുഹമ്മദിന് എന്തോ ആഭിചാര ബാധയേറ്റു-മാരണം ബാധിച്ചു-ബുദ്ധി ഭ്രമിച്ചു പോയിരിക്കുന്നു, അത് നിമിത്തം അവൻ എന്തൊക്കെയൊ പറഞ്ഞുകൊണ്ടിരിക്കുകയാണ്. അല്ലാതെ അവൻ ദൈവദൂതനൊന്നുമല്ല എന്നൊക്കെ. ഇത്യാദി വിഡ്ഢിത്തങ്ങളും നിരർത്ഥങ്ങളായ ആരോപണങ്ങളും കേട്ടു വ്യാകുലപ്പെടേണ്ടതില്ലെന്ന് നബി ﷺ യെ സമാശ്വസിപ്പി ക്കുകയാണ് 9 - ാം വചനം ചെയ്യുന്നത്.

## വിഭാഗം - 2

تَبَارَكَ ٱلَّذِىٓ

إِن شَآءَ جَعَلَ لَكَ خَيْرًا مِّن ذَٰلِكَ

جَنَّٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ

﴾10﴿ **യാതൊരുവൻ നന്മയേറിയവ നാകുന്നു**

**അവൻ ഉദ്ദേശിക്കുന്ന പക്ഷം (അവർ പറയുന്ന) അതിനെക്കാൾ ഉത്തമമായത് - താഴ്ഭാഗത്ത്കൂടി നദികൾ ഒഴുകിക്കൊണ്ടിരിക്കുന്ന**

وَيَجْعَل لَّكَ قُصُورًا ﴿١٠﴾

**തോപ്പുകൾ-നിനക്ക് ഉണ്ടാക്കിത്തരുകയും, നിനക്ക് മണിമാളികകൾ ഉണ്ടാക്കിത്തരുകയും ചെയ്യുന്നതാണ് (അങ്ങിനെയുള്ളവൻ)**

---

《10》 تَبَارَكَ നന്മയേറിയവനായി, മഹത്വമേറിയവനായിരിക്കുന്നു الَّذِي യാതൊരുവൻ إِنْ شَاءَ അവൻ ഉദ്ദേശിച്ചാൽ, വേണമെന്ന് വെച്ചാൽ جَعَلَ ആക്കിത്തരും, ഉണ്ടാക്കുന്നതാണ് لَكَ നിനക്ക് خَيْرًا ഉത്തമമായത്, നല്ലത് مِنْ ذَٰلِكَ അതിനെക്കാൾ (അതായത്) جَنَّاتٍ തോപ്പുകൾ, തോട്ടങ്ങൾ تَجْرِي നടക്കുന്ന, ഒഴുകുന്ന مِن تَحْتِهَا അവയുടെ അടിഭാഗത്ത് കൂടി الْأَنْهَارُ നദികൾ, അരുവികൾ وَيَجْعَل لَّكَ അവൻ നിനക്ക് ഉണ്ടാക്കിത്തരുകയും ചെയ്യും قُصُورًا മണിമാളികകൾ.

---

അവിശ്വാസികൾ ഉന്നയിച്ചതും, വേണമെങ്കിൽ അതിനെക്കാൾ എത്രയോ മടങ്ങ് ഉത്തമമായതും നൽകുവാൻ അല്ലാഹുവിന് ഒട്ടും പ്രയാസമില്ല. പക്ഷേ, ഇഹലോകത്ത് വെച്ച് കുറെ ജീവിതസൗകര്യങ്ങളും, സുഖാഡംബര സാമഗ്രികളും നബി(ﷺ)ക്ക് ഏർപ്പെടുത്തിക്കൊടുക്കുവാൻ അവൻ ഉദ്ദേശിക്കുന്നില്ല. നബി(ﷺ)ക്ക് നൽകുന്ന പ്രതിഫലം പരലോകത്ത് വെച്ചായിരിക്കുവാനാണ് അവൻ നിശ്ചയിച്ചിട്ടുള്ളത്.

നബി(ﷺ)യെയും വിശുദ്ധ ക്വുർആനെയും മാത്രമല്ല മുശ്‌രിക്കുകൾ നിഷേധിക്കുന്നത്. പുനർജീവിതത്തിലും അന്ത്യനാളിൽ രക്ഷാശിക്ഷകൾ നൽകുന്നതിലും അവർ വിശ്വസിക്കുന്നില്ല. ഇതാണവരുടെ നിഷേധത്തിന്റെ പശ്ചാത്തലം. അല്ലാഹു പറയുന്നു:

بَلْ كَذَّبُوا بِالسَّاعَةِ ۖ وَأَعْتَدْنَا لِمَن كَذَّبَ بِالسَّاعَةِ سَعِيرًا ﴿١١﴾

**《11》 എന്നാൽ, (അത്രയുമല്ല) അവർ അന്ത്യസമയത്തെ വ്യാജമാക്കിയിരിക്കുകയാണ്. അന്ത്യസമയത്തെ വ്യാജമാക്കിയവർക്ക് കത്തിജ്ജ്വലിക്കുന്ന നരകം നാം ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു.**

إِذَا رَأَتْهُم مِّن مَّكَانٍ بَعِيدٍ سَمِعُوا لَهَا تَغَيُّظًا وَزَفِيرًا ﴿١٢﴾

**《12》 ദൂരസ്ഥലത്ത് നിന്ന് അതവരെ കാണുമ്പോൾ, അതിന് ഒരു (തരം) കോപം വമിക്കലും, ഇരമ്പലും അവർക്ക് കേൾക്കാവുന്നതാണ്.**

وَإِذَا أُلْقُوا مِنْهَا مَكَانًا ضَيِّقًا مُّقَرَّنِينَ دَعَوْا هُنَالِكَ ثُبُورًا ﴿١٣﴾

**《13》 അതിൽനിന്നും ഒരു ഇടുങ്ങിയ സ്ഥലത്ത് (ചങ്ങലകളിൽ) ബന്ധിക്കപ്പെട്ടവരായ നിലയിൽ അവരെ ഇടുമ്പോൾ, അവിടെ വെച്ച് അവർ നാശം വിളിച്ചുപറയുന്ന താണ്.**

**《14》 ഇന്ന് നിങ്ങൾ ഒരു നാശത്തെ**

لَّا تَدۡعُواْ ٱلۡيَوۡمَ ثُبُورًا وَٰحِدًا وَٱدۡعُواْ ثُبُورًا كَثِيرًا ﴿١٤﴾

(മാത്രം) വിളിക്കേണ്ടതില്ല, അനേകം നാശത്തെ നിങ്ങൾ വിളിച്ചു കൊള്ളുക. (ഇതായിരിക്കും അവർക്ക് മറുപടി)

---

﴾11﴿ بَلْ എന്നാൽ, എങ്കിലും, പക്ഷേ, അത്രയുമല്ല كَذَّبُوا അവർ വ്യാജമാക്കി, കളവാക്കി بِالسَّاعَةِ അന്ത്യസമയത്തെ, അന്ത്യഘട്ടത്തെ وَأَعْتَدْنَا നാം ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു لِمَنْ كَذَّبَ വ്യാജമാക്കിയവർക്ക് بِالسَّاعَةِ അന്ത്യസമയത്തെ سَعِيرًا കത്തിജ്വലിക്കുന്നതിനെ (നരകത്തെ), ജ്വലിക്കുന്ന അഗ്നി ﴾12﴿ إِذَا رَأَتْهُم അതവരെ കണ്ടാൽ مِنْ مَكَانٍ ഒരു സ്ഥലത്ത് നിന്ന് بَعِيدٍ ദൂരമായ سَمِعُوا അവർ കേൾക്കുന്നതാണ് لَهَا അതിന് تَغَيُّظًا കോപം വമിക്കൽ, ക്രോധഭാവം وَزَفِيرًا ഇരമ്പലും, ദീർഘശ്വാസവും, മുഴക്കവും ﴾13﴿ وَإِذَا أُلْقُوا അവർ ഇടപ്പെട്ടാൽ مِنْهَا അതിൽ നിന്ന് مَكَانًا ഒരു സ്ഥലത്ത് ضَيِّقًا ഇടുങ്ങിയ, കുടുസ്സായ مُقَرَّنِينَ ബന്ധിക്കപ്പെട്ടവരായി, കൂട്ടിക്കെട്ടപ്പെട്ടവരായി دَعَوْا അവർ വിളിക്കുന്നതാണ്, വിളിച്ചുപറയും هُنَالِكَ അവിടെ വെച്ച് ثُبُورًا നാശത്തെ ﴾14﴿ لَا تَدْعُوا നിങ്ങൾ വിളിക്കേണ്ട, (വിളിക്കേണ്ടതില്ല) الْيَوْمَ ഇന്ന് ثُبُورًا وَاحِدًا ഒരു നാശത്തെ وَادْعُوا നിങ്ങൾ വിളിച്ചുകൊള്ളുവിൻ ثُبُورًا كَثِيرًا അനേകം (വളരെ) നാശത്തെ

---

വളരെ അകലത്ത് പ്രത്യക്ഷപ്പെടുമ്പോഴേക്കും കേൾക്കത്തക്കവിധം അതികഠിന മായിരിക്കും, നരകത്തിലെ അഗ്നിജ്വാലയുടെ വമിപ്പും, അതിന്റെ ഊക്കേറിയ ഇരമ്പലും. അതിൽ അവരെ പ്രവേശിപ്പിക്കുന്നത് ചങ്ങലകളിലും, ആമങ്ങളിലും ബന്ധിക്കപ്പെട്ടുകൊണ്ടുമായിരിക്കും. അതും കുടുസ്സായ ചില സ്ഥലങ്ങളിൽ! ഈ അവസരത്തിൽ സഹിക്കവയ്യാത്ത ദീനരോദനങ്ങളോടുകൂടി അവർ നാശമേ! കഷ്ടമേ! എന്നിങ്ങിനെ നിലവിളിച്ചുകൊണ്ടിരിക്കും. പക്ഷേ, ഈ നിലവിളികേട്ടു സഹതപിക്കുവാനോ, ആശ്വാസം നൽകുവാനോ ആരും ഉണ്ടായിരിക്കയില്ല. 'നിങ്ങൾ ഒരു നാശത്തെമാത്രം വിളിക്കേണ്ടതില്ല, അനേകനാശങ്ങളെത്തന്നെ വിളിച്ചേക്കുക; അഥവാ, നിങ്ങൾ ഇവിടെ അനുഭവിക്കേണ്ടുന്ന കഷ്ടപ്പാടുകൾ വളരെ അധികമാണ്'. എന്നിങ്ങിനെയുള്ള മറുപടിയായിരിക്കും അവർക്ക് ലഭിക്കുക! معاذ الله

قُلۡ أَذَٰلِكَ خَيۡرٌ أَمۡ جَنَّةُ ٱلۡخُلۡدِ ٱلَّتِي وُعِدَ ٱلۡمُتَّقُونَۚ كَانَتۡ لَهُمۡ جَزَآءً وَمَصِيرًا ﴿١٥﴾

﴾15﴿ (നബിയേ) പറയുക: അതാണോ ഉത്തമം, അഥവാ ഭയഭക്തർക്ക് വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ള ശാശ്വത സ്വർഗമോ? അത് (സ്വർഗം) അവർക്ക് പ്രതിഫലവും മടങ്ങിച്ചെല്ലുന്ന ഭവനവും ആയിരിക്കുന്നതാണ്.

لَّهُمۡ فِيهَا مَا يَشَآءُونَ خَٰلِدِينَۚ

﴾16﴿ നിത്യവാസികളായിരിക്കുന്ന നിലയിൽ, തങ്ങൾ ഉദ്ദേശിക്കുന്ന ഏതൊന്നും അവർക്കതിൽ ഉണ്ടായി

كَانَ عَلَىٰ رَبِّكَ وَعْدًا مَّسْـُٔولًا ﴿١٦﴾

**രിക്കുന്നതാണ്. അക്കാര്യം, നിന്റെ റബ്ബിന്റെമേൽ ചോദ്യം ചെയ്യപ്പെടാ വുന്ന ഒരു വാഗ്ദാനമാകുന്നു.**

---

﴾15﴿ قُلْ നീ പറയുക, ചോദിക്കുക أَذَٰلِكَ അതാണോ خَيْرٌ ഉത്തമം, നല്ലത്, ഗുണകരം أَمْ അഥവാ, അതല്ലാ, അതോ جَنَّةُ ٱلْخُلْدِ ശാശ്വതസ്വർഗം, സ്ഥിരവാസത്തിന്റെ സ്വർഗം(ആണോ) ٱلَّتِي وُعِدَ വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ളതായ ٱلْمُتَّقُونَ ഭയഭക്തർക്ക്, സൂക്ഷ്മതയുള്ളവരോട് كَانَتْ അതാകുന്നു, ആയിരിക്കുന്നു لَهُمْ അവർക്ക് جَزَآءً പ്രതിഫലം وَمَصِيرًا മടങ്ങുന്ന സ്ഥലവും, പ്രാപ്യസ്ഥാനവും ﴾16﴿ لَهُمْ അവർക്കുണ്ട് فِيهَا അതിൽ, അവിടത്തിൽ مَا യാതൊന്ന് يَشَآءُونَ അവർ ഉദ്ദേശിക്കുന്ന خَٰلِدِينَ നിത്യവാസികളായിട്ട്, ശാശ്വതരായ നിലയിൽ كَانَ അത്(കാര്യം) ആകുന്നു, ആയിരിക്കുന്നു عَلَىٰ رَبِّكَ നിന്റെ റബ്ബിന്റെമേൽ وَعْدًا വാഗ്ദാനം, കരാർ مَسْـُٔولًا ചോദ്യം ചെയ്യപ്പെടാവുന്ന(ഉത്തരവാദപ്പെട്ട)

---

അവിശ്വാസികൾക്ക് നരകത്തിൽവെച്ച് അനുഭവിക്കേണ്ടിവരുന്ന കടുത്ത ശിക്ഷയുടെ സ്വഭാവം ചുരുക്കി വിവരിച്ചതിന് ശേഷം, സത്യവിശ്വാസവും സൽക്കർമങ്ങളും മുഖേന ദോഷബാധയെ സൂക്ഷിച്ചുവരുന്ന ഭയഭക്തർക്ക് ലഭിക്കുന്ന സ്വർഗീയസൗഭാഗ്യം ഈ വചനങ്ങളിൽ ചൂണ്ടിക്കാട്ടുന്നു. ഈ രണ്ടിൽ ഏതാണ് കൂടുതൽ ഉത്തമം, ഏതാണ് തങ്ങൾക്ക് വേണ്ടത് എന്ന് ചിന്തിച്ചു നോക്കുമാറ് വിശ്വാസികളുടെ മനസ്സാക്ഷികളെ തട്ടി ഉണർത്തുകയും ചെയ്യുന്നു. അക്കാര്യം - ഭയഭക്തൻമാർക്കുള്ള പ്രതിഫലം ശാശ്വതസ്വർഗമാണെന്ന കാര്യം - അല്ലാഹുവിന്റെമേൽ ചോദ്യംചെയ്യപ്പെടാവുന്നവിധം ഉത്തരവാദപ്പെട്ട ഒരു വാഗ്ദാനമാണ് എന്ന് പറഞ്ഞത് സജ്ജനങ്ങളായ ആളുകളെ ആവേശംകൊള്ളിക്കുന്നതത്രെ.

അല്ലാഹുവിന് പുറമെ ഇതരവസ്തുക്കളെ ആരാധ്യവസ്തുക്കളായി സ്വീകരിച്ചവർക്ക് അവരുടെ ആരാധ്യവസ്തുക്കളിൽ നിന്ന് പരലോകത്ത് വെച്ചുണ്ടാകുന്ന അനുഭവം എന്തായിരിക്കുമെന്ന് അടുത്ത വചനങ്ങളിൽ വിവരിക്കുന്നു:

وَيَوْمَ يَحْشُرُهُمْ وَمَا يَعْبُدُونَ مِن دُونِ ٱللَّهِ فَيَقُولُ ءَأَنتُمْ أَضْلَلْتُمْ عِبَادِى هَٰٓؤُلَآءِ أَمْ هُمْ ضَلُّوا۟ ٱلسَّبِيلَ ﴿١٧﴾

**﴾17﴿ അവരെയും, അല്ലാഹുവിന് പുറമെ അവർ ആരാധിച്ചുവരുന്നതിനെയും അവൻ [അല്ലാഹു] ഒരുമിച്ചുകൂട്ടുന്ന ദിവസം, എന്നിട്ട് അവൻ (ആരാധ്യവസ്തുക്കളോട്) ചോദി ക്കും: എന്റെ ഈ അടിയാൻമാരെ നിങ്ങൾ വഴിപിഴപ്പിച്ചതാണോ? അഥവാ അവർ തന്നെ വഴിതെറ്റി പ്പോയതോ?!**

قَالُوا۟ سُبْحَٰنَكَ مَا كَانَ يَنۢبَغِى لَنَآ

**﴾18﴿ അവർ [ആരാധ്യ വസ്തു ക്കൾ] പറയും: നീ വളരെ പരി ശുദ്ധൻ!**

أَن نَّتَّخِذَ مِن دُونِكَ مِنْ أَوْلِيَآءَ وَلَٰكِن مَّتَّعْتَهُمْ وَءَابَآءَهُمْ حَتَّىٰ نَسُوا۟ ٱلذِّكْرَ وَكَانُوا۟ قَوْمًۢا بُورًا ﴿١٨﴾

നിനക്ക് പുറമെ യാതൊരു വിധ രക്ഷാകർത്താക്കളെയും സ്വീകരിക്കുന്നത് ഞങ്ങൾക്ക് അനുയോജ്യമായിരുന്നില്ല. പിന്നെ, ഞങ്ങളെങ്ങിനെ അവരെ അതിന് പ്രേരിപ്പിക്കും ?! പക്ഷേ, അവർക്കും, അവരുടെ പിതാക്കൾക്കും നീ സുഖഭോഗം നൽകി; അങ്ങനെ, അവർ ഉൽബോധനം മറന്നുകളയുകയും, നശിച്ച ഒരു ജനതയായിത്തീരുകയും ചെയ്തിരിക്കയാണ്.

فَقَدْ كَذَّبُوكُم بِمَا تَقُولُونَ فَمَا تَسْتَطِيعُونَ صَرْفًا وَلَا نَصْرًا ۚ وَمَن يَظْلِم مِّنكُمْ نُذِقْهُ عَذَابًا كَبِيرًا ﴿١٩﴾

《19》 (അല്ലാഹു പറയും) ഇപ്പോൾ (ഇതാ) നിങ്ങൾ പറയുന്നതിൽ അവർ നിങ്ങളെ കളവാക്കിക്കഴിഞ്ഞു. എനി, (ശിക്ഷയെ) തിരിച്ചുകളയുവാനാകട്ടെ, സഹായം ലഭിക്കുവാനാകട്ടെ നിങ്ങൾക്ക് സാധ്യമാകുന്നതല്ല. ആർ നിങ്ങളിൽ നിന്ന് അക്രമം പ്രവർത്തിക്കുന്നുവോ അവനെ നാം വലുതായ ശിക്ഷ ആസ്വദിപ്പിക്കുന്നതാകുന്നു.

---

《17》 وَيَوْمَ ദിവസം يَحْشُرُهُمْ അവൻ അവരെ ഒരുമിച്ചുകൂട്ടും وَمَا യാതൊന്നിനെയും, യാതൊരുവരെയും يَعْبُدُونَ അവർ ആരാധിക്കുന്നു مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ فَيَقُولُ എന്നിട്ട് അവൻ പറയും, ചോദിക്കും أَأَنتُمْ നിങ്ങളോ أَضْلَلْتُمْ വഴിപിഴപ്പിച്ചു عِبَادِي എന്റെ അടിയാൻമാരെ هَٰؤُلَاءِ ഇക്കൂട്ടരായ(ഈ) أَمْ അതോ, അഥവാ هُمْ അവർ തന്നെ ضَلُّوا പിഴച്ചിരിക്കുന്നു(വോ) السَّبِيلَ വഴി, മാർഗം 《18》 قَالُوا അവർ പറയും سُبْحَانَكَ നീ വളരെ പരിശുദ്ധൻ, നിനക്ക് സ്തോത്ര കീർത്തനം, നിന്റെ പരിശുദ്ധി വാഴ്ത്തുന്നു مَا كَانَ يَنبَغِي അനുയോജ്യമായിരുന്നില്ല, യോജിക്കുന്നതല്ല (നിവൃത്തിയില്ല) لَنَا ഞങ്ങൾക്ക് أَن نَّتَّخِذَ ഞങ്ങൾ സ്വീകരിക്കുന്നത്, ഏർപ്പെടുത്തുന്നത് مِن دُونِكَ നിനക്കുപുറമെ, നിന്നെക്കൂടാതെ مِنْ أَوْلِيَاءَ യാതൊരു രക്ഷാകർത്താക്കളെയും, ബന്ധുമിത്രങ്ങളെയും وَلَٰكِن പക്ഷേ, എങ്കിലും مَتَّعْتَهُمْ നീ അവർക്ക് സുഖഭോഗം നൽകി, അവരെ സൗഖ്യത്തിലാക്കി وَآبَاءَهُمْ അവരുടെ പിതാക്കളെയും حَتَّىٰ نَسُوا അങ്ങനെ അവർ മറന്നുകളഞ്ഞു, മറക്കുന്നത് വരെ, വിസ്മരിക്കുമാറ് الذِّكْرَ ഉൽബോധനം, പ്രമാണം, സ്മരണ, ഉപദേശം وَكَانُوا അവരായിത്തീരുകയും ചെയ്തു قَوْمًا ഒരു ജനത بُورًا നശിച്ച, നാശമടഞ്ഞ 《19》 فَقَدْ كَذَّبُوكُم ഇപ്പോൾ (എന്നാൽ) അവർ നിങ്ങളെ കളവാക്കിക്കളഞ്ഞു بِمَا تَقُولُونَ നിങ്ങൾ

صَرْفًا പറയുന്നതിൽ فَمَاتَسْتَطِيعُونَ ആകയാൽ(എനി) നിങ്ങൾക്ക് സാധ്യമാകയില്ല തിരിച്ചുകളയുന്നതിന്, മാറ്റുന്നതിന് وَلَا نَصْرًا സഹായത്തിനും, സഹായം കിട്ടുവാനും (ഇല്ല) وَمَنْ ആരെങ്കിലും, വല്ലവരും يَظْلِمْ അക്രമം ചെയ്യുന്നതായാൽ مِنكُمْ നിങ്ങളിൽ നിന്ന് نُذِقْهُ നാം അവന്ന് ആസ്വദിപ്പിക്കും, അനുഭവിപ്പിക്കും عَذَابًا ശിക്ഷ كَبِيرًا വലുതായ

---

ഈ ചോദ്യങ്ങളിൽ നിന്ന് മനസ്സിലാകുന്നത് ആരാധ്യൻമാരെക്കൊണ്ട് ഇവിടെ ഉദ്ദേശ്യം, ചില വിഭാഗക്കാർ ആരാധിച്ചുവന്ന നബിമാർ, മലക്കുകൾ മുതലായവരാണെ ന്നാണ്. അവരുടെ മറുപടി നോക്കുക, അല്ലാഹുവിന്റെ പരിശുദ്ധതയെ വാഴ്ത്തിക്കൊണ്ട് അവർ നൽകുന്ന ആ മറുപടിയുടെ താൽപര്യം ഇതാണ് : നീ അല്ലാത്ത ആരെയും രക്ഷാകർത്താക്കളും, കൈകാര്യക്കാരുമായി സ്വീകരിക്കുവാൻ ഞങ്ങൾക്ക് നിവൃത്തിയില്ലല്ലോ. എന്നിരിക്കെ, ഞങ്ങളെ ആരാധിക്കുവാനും, രക്ഷാകർത്താക്കളായി സ്വീകരിക്കുവാനും ഞങ്ങളെങ്ങിനെ ആവശ്യപ്പെടും? പക്ഷേ, സംഭവം മറ്റൊന്നാണ് : ഈ അവിശ്വാസികൾ, അവർക്കും അവരുടെ മുൻഗാമികൾക്കും ലഭിച്ച ലൗകിക സുഖങ്ങളിൽ ലയിച്ചു സത്യോപദേശത്തെയും, ദിവ്യോൽബോധനത്തെയും വിസ്മരിച്ചു കളഞ്ഞു. അങ്ങിനെ, അവർ സ്വയം വഴിപിഴച്ചു നാശമടയുകയാണ് ചെയ്തിരിക്കുന്നത്. ഞങ്ങളെ അവർ ആരാധിച്ചുവന്നതിൽ ഞങ്ങൾ നിരപരാധികളാകുന്നു......തങ്ങൾ ആരാധിച്ചുവന്നിരുന്നവരിൽ നിന്ന്-അവർ ആരുതന്നെ ആയിരുന്നാലും-ഈ മറുപടി കേൾക്കുമ്പോൾ, ആ ആരാധകൻമാരുടെ നിരാശയും, വ്യസനവും എത്രമാത്രമായിരിക്കും?! ഈ അവസരത്തിൽ സർവ്വാധിനാഥനായ അല്ലാഹു അവരെ അഭിമുഖീകരിച്ചു പറയുന്ന വാക്യങ്ങളാണ് 19-ാം വചനത്തിൽ കാണുന്നത്.

وَمَآ أَرْسَلْنَا قَبْلَكَ مِنَ ٱلْمُرْسَلِينَ إِلَّآ إِنَّهُمْ لَيَأْكُلُونَ ٱلطَّعَامَ وَيَمْشُونَ فِى ٱلْأَسْوَاقِ ۗ وَجَعَلْنَا بَعْضَكُمْ لِبَعْضٍ فِتْنَةً أَتَصْبِرُونَ ۗ وَكَانَ رَبُّكَ بَصِيرًا ﴿٢٠﴾

**﴾20﴿ (നബിയേ) നിനക്ക് മുമ്പ് മുർസലുകളിൽ [ദൈവദൂതൻമാരിൽ] ഭക്ഷണം കഴിക്കുകയും, അങ്ങാടി യിൽ സഞ്ചരിക്കുകയും ചെയ്യാറുള്ള നിലയിൽ തന്നെയല്ലാതെ (ആരെ യും) നാം അയക്കുകയുണ്ടായിട്ടില്ല. നിങ്ങളിൽ ചിലരെ (മറ്റു) ചിലർക്ക് നാം ഒരു പരീക്ഷണമാക്കിയിരിക്കുക യാണ് - നിങ്ങൾ സഹിക്കുമോ എന്ന്, നിന്റെ രക്ഷിതാവ് (എല്ലാം) വീക്ഷി ച്ചുകൊണ്ടിരിക്കുന്നവനാകുന്നു.**

---

﴾20﴿ وَمَاأَرْسَلْنَا നാം അയച്ചിട്ടില്ല قَبْلَكَ നിനക്ക് മുമ്പ് مِنَ الْمُرْسَلِينَ മുർസലുകളിൽനിന്ന്(ആരെയും) إِلا إِنَّهُمْ നിശ്ചയമായും അവർ ആയിട്ടല്ലാതെ لَيَأْكُلُونَ തിന്നുന്ന, കഴിക്കുന്ന നിലയിൽതന്നെ الطَّعَامَ ഭക്ഷണം وَيَمْشُونَ അവർ നടക്കുകയും,

സഞ്ചരിക്കുകയും فِي الْأَسْوَاقِ അങ്ങാടികളിൽ وَجَعَلْنَا നാം ആക്കിയിരിക്കുന്നു, ഏർപ്പെടുത്തിയിരിക്കുന്നു بَعْضَكُمْ നിങ്ങളിൽ ചിലരെ لِبَعْضٍ ചിലർക്ക് فِتْنَةً പരീക്ഷണം, കുഴപ്പം أَتَصْبِرُونَ നിങ്ങൾ ക്ഷമിക്കുമോ, സഹിക്കുമോ(എന്ന്) وَكَانَ رَبُّكَ നിന്റെ റബ്ബ് ആകുന്നു بَصِيرًا വീക്ഷിക്കുന്നവൻ, കണ്ടറിയുന്നവൻ

---

മുർസൽ (الْمُرْسَل) എന്നാൽ അയക്കപ്പെട്ടവൻ എന്ന് വാക്കർത്ഥമാകുന്നു. ജനങ്ങൾക്ക് അല്ലാഹുവിന്റെ ദൗത്യം എത്തിച്ചുകൊടുക്കുവാനായി നിയോഗിക്കപ്പെട്ട പ്രവാചകൻമാർക്കാണ് 'റസൂൽ' എന്നും 'മുർസൽ' എന്നും സാധാരണ പറയുന്നത്. ദൗത്യം എത്തിക്കുവാൻവേണ്ടി അയക്കപ്പെടുന്ന എല്ലാവർക്കും ഭാഷയിൽ ഈ വിശേഷണനാമങ്ങൾ ഉപയോഗിക്കാവുന്നതാണ്.

7-ാം വചനത്തിൽ, അവിശ്വാസികൾ പുറപ്പെടുവിച്ച ചില ആക്ഷേപങ്ങളെപ്പറ്റി പ്രസ്താവിച്ചുവല്ലോ. എന്തുകൊണ്ടാണ് ഈ റസൂൽ (മുഹമ്മദ്ﷺ) ഭക്ഷണം കഴിക്കുകയും അങ്ങാടിയിൽ കൂടി സഞ്ചരിക്കുകയും ചെയ്യുന്നത് എന്നുള്ള ആ ആക്ഷേപത്തിന് മറുപടിയാണ് ഈ വചനത്തിൽ കാണുന്നത്. നബിﷺക്ക് മുമ്പുള്ള എല്ലാ മുർസലുകളും ഇത്പോലെ ഭക്ഷണം കഴിച്ചും, ആവശ്യമുള്ളപ്പോൾ അങ്ങാടികളിൽ പോയിക്കൊണ്ടും തന്നെയാണ് ജീവിച്ചിരുന്നത്. ഇത് നബിﷺയുടെ ഒരു പ്രത്യേകതയൊന്നുമല്ല. ദൈവദൂതന്മാർക്ക് ഇതൊന്നും യോജിച്ചതല്ലെന്നോ പാടില്ലെന്നോ ഒരു നിയമവും ഇല്ല എന്നാണ് മറുപടിയുടെ താൽപര്യം. ചിലരെ ചിലർക്ക് പരീക്ഷണമാക്കിയിരിക്കുന്നുവെന്ന് പറഞ്ഞത് ശ്രദ്ധേയമാകുന്നു. ഉപദേഷ്ടാക്കളും പ്രബോധകൻമാരുമായ ആളുകൾക്ക് എതിരാളികൾ ഉണ്ടായിരിക്കലും, പല തരത്തിലുള്ള എതിർപ്പുകളും, വിഷമങ്ങളും നേരിടലും സ്വാഭാവികമാണെന്നും, അതിലെല്ലാം ക്ഷമയും, സഹനവും കൈക്കൊണ്ട് - നിരാശപ്പെടാതെ - അവർ മുന്നോട്ട് പോകേണ്ടതുണ്ടെന്നുമാണ് ആ വാക്യം ധ്വനിപ്പിക്കുന്നത്. അല്ലാഹു എല്ലാം വീക്ഷിച്ചും കണ്ടറിഞ്ഞുംകൊണ്ടിരിക്കുന്നുണ്ടെന്ന് അവസാനം ഉണർത്തിയിട്ടുള്ളത് അവർക്ക് മനസ്സമാധാനത്തിനും, ആശക്കും വക നൽകുകയും ചെയ്യുന്നു.

## വിഭാഗം - 3 ജുസ്ഉ് - 19

۞ وَقَالَ ٱلَّذِينَ لَا يَرْجُونَ لِقَآءَنَا لَوْلَآ أُنزِلَ عَلَيْنَا ٱلْمَلَٰٓئِكَةُ أَوْ نَرَىٰ رَبَّنَا ۗ

**﴾21﴿ നാമുമായി കണ്ടുമുട്ടുന്നതിനെ പ്രതീക്ഷിക്കാത്തവർ പറയുന്നു : നമ്മുടെ മേൽ മലക്കുകൾ ഇറക്കപ്പെടുകയോ, അല്ലെങ്കിൽ, നമ്മുടെ റബ്ബിനെ നാം (നേരിൽ) കാണുകയോ ചെയ്തുകൂടേ ?! എന്ന്.**

لَقَدِ ٱسْتَكْبَرُوا۟ فِىٓ أَنفُسِهِمْ وَعَتَوْ عُتُوًّا كَبِيرًا ﴿٢١﴾

**തീർച്ചയായും അവർ തങ്ങളുടെ മനസ്സിൽ (സ്വയം) ഗർവ്വ് നടിക്കു കയും, വലിയ ധിക്കാരം ധിക്കരി ക്കുകയും ചെയ്തിരിക്കയാണ് !**

يَوْمَ يَرَوْنَ ٱلْمَلَٰٓئِكَةَ لَا بُشْرَىٰ يَوْمَئِذٍ لِّلْمُجْرِمِينَ وَيَقُولُونَ حِجْرًا مَّحْجُورًا ﴿٢٢﴾

**《22》 മലക്കുകളെ അവർ കാണുന്ന ദിവസം – (ആ) കുറ്റവാളികൾക്ക് അന്ന് – സന്തോഷ വാർത്തയേ ഇല്ല. അവർ പറയും: ഭദ്രമായ തടസ്സം! എന്ന്.**

---

《21》 وَقَالَ പറയുന്നു, പറയുകയും ചെയ്തു الَّذِينَ لَا يَرْجُونَ പ്രതീക്ഷിക്കാത്തവർ لِقَاءَنَا നാമുമായി കണ്ട്മുട്ടുന്നത്, നമ്മെ കാണുന്നത് لَوْلَا أُنزِلَ ഇറക്കപ്പെടരുതോ, ഇറക്കപ്പെട്ടുകൂടേ عَلَيْنَا ഞങ്ങളിൽ, ഞങ്ങളുടെ മേൽ الْمَلَائِكَةُ മലക്കുകൾ أَوْ نَرَىٰ അല്ലെങ്കിൽ ഞങ്ങൾക്ക് (നമുക്ക്)കണ്ടുകൂടേ رَبَّنَا ഞങ്ങളുടെ റബ്ബിനെ, നമ്മുടെ രക്ഷിതാവിനെ لَقَدِ اسْتَكْبَرُوا തീർച്ചയായും അവർ ഗർവ് നടിച്ചിരിക്കയാണ് فِي أَنفُسِهِمْ അവരുടെ സ്വന്തം നിലയിൽ, മനസ്സിൽ وَعَتَوْا അവർ ധിക്കരിക്കയും ചെയ്തിരിക്കയാണ്, അതിരുകവിയുകയും ചെയ്തിരിക്കുന്നു عُتُوًّا كَبِيرًا വലിയധിക്കാരം 《22》 يَوْمَ يَرَوْنَ അവർ കാണുന്ന ദിവസം الْمَلَائِكَةَ മലക്കുകളെ لَا بُشْرَىٰ സന്തോഷ വാർത്തയേ ഇല്ല يَوْمَئِذٍ അന്ന്, ആ ദിവസം لِّلْمُجْرِمِينَ കുറ്റവാളികൾക്ക്, പാപികൾക്ക് وَيَقُولُونَ അവർ പറയുകയും ചെയ്യും حِجْرًا തടസ്സം, തടവ്, മുടക്കം مَّحْجُورًا തടസ്സപ്പെട്ട, മുടക്കപ്പെട്ട, തടയപ്പെട്ട(ഭദ്രമായ)

---

പരലോകത്തിലും, മരണാനന്തര ജീവിതത്തിലും വിശ്വാസമില്ലായ്ക നിമിത്തം അല്ലാഹുവുമായി കണ്ടുമുട്ടേണ്ടിവരുമെന്ന പ്രതീക്ഷയോ, അവന്റെ മുമ്പിൽ തങ്ങളുടെ ചെയ്തികളെക്കുറിച്ച് സമാധാനം ബോധിപ്പിക്കേണ്ടിവരുമെന്ന ഭയമോ ഇല്ലാത്തവരാണ് ആ അവിശ്വാസികൾ. അതുകൊണ്ട് നിരർത്ഥങ്ങളായ ആക്ഷേപങ്ങളും ചോദ്യങ്ങളും പുറപ്പെടുവിക്കുന്നതിൽ അവർക്ക് ഒരു ലക്കുംലഗാനുമില്ല. നബി ﷺ യുടെ ഒന്നിച്ച് ഒരു മലക്കിനെ അയക്കാത്തതെന്തുകൊണ്ടാണെന്ന് അവർ ചോദിച്ചത് നാം മുകളിൽ കണ്ടു. ഇപ്പോൾ അവർ കുറേകൂടി മുന്നോട്ട് കടന്നുചോദിക്കുന്നു: എന്തുകൊണ്ടാണ് മലക്കുകൾ ഞങ്ങളുടെ അടുക്കൽ നേരെ വന്നു മുഹമ്മദിന്റെ വാദം സത്യമാണെന്ന് സാക്ഷ്യപ്പെടുത്താത്തത്?! ധിക്കാരം അവിടംകൊണ്ട് അവസാനിക്കുന്നില്ല. അല്ലെങ്കിൽ അല്ലാഹുതന്നെ ഞങ്ങളുമായി നേരിൽ കണ്ടു ഉപദേശിക്കുകയോ, ഇവന് സാക്ഷ്യം നൽകുകയോ ചെയ്തുകൂടേ?! ഇതാണ് അടുത്ത ചോദ്യം. തനി അഹങ്കാരത്തിൽ നിന്നും, ധിക്കാരത്തിൽ നിന്നും മാത്രം ഉടലെടുക്കുന്ന ഈ ചോദ്യങ്ങളൊന്നും വാസ്തവത്തിൽ മറുപടി അർഹിക്കുന്നവയല്ലതന്നെ.

എന്നാൽ ഈ ധിക്കാരികൾ ഒരു യാഥാർത്ഥ്യം ഓർമിക്കുന്നത് നന്നായിരിക്കും. അതവരുടെ ഗുണത്തിന് തന്നെ ഒഴിച്ചുകൂടാത്തതാണ്. അതായത്, മലക്കുകളെ അവർ ശരിക്ക് കാണുന്ന ഒരു ദിവസമുണ്ട്. അത് വന്നു കഴിഞ്ഞാൽ ഇവരുടെ ഈ ധിക്കാരവും, പരിഹാസവുമെല്ലാം അപ്രത്യക്ഷമാകും, ശാപകോപങ്ങളുടെ വാർത്തകളും, ശിക്ഷാവകുപ്പുകളുടെ അനുഭവങ്ങളുമല്ലാതെ – സന്തോഷത്തിന്റെയും അനുമോദനത്തിന്റെയും കണികപോലും – അവർക്ക് മലക്കുകളിൽ നിന്നോ മറ്റോ ലഭിക്കുവാനുണ്ടായിരിക്കയില്ല. ഇതവർ ഓർത്തിരിക്കട്ടെ.

حِجْرًا مَّحْجُورًا എന്ന വാക്കിന്റെ ഉദ്ദേശ്യാർത്ഥമെന്ന നിലക്കാണ് 'ഭദ്രമായ തടസ്സം' എന്ന് അതിന് നാം തർജ്ജമ നൽകിയത്. സൂ: മർയം 23-ാം വചനത്തിലെ نَسْيًا مَّنسِيًّا എന്ന പ്രയോഗത്തെപ്പറ്റി പ്രസ്താവിച്ചപ്പോൾ, അവിടെ നാം ചില സംഗതികൾ ചൂണ്ടിക്കാട്ടുകയുണ്ടായി. അതേ തരത്തിലുള്ള ഒരു പ്രയോഗം തന്നെയാണിതും. 'മുടക്കപ്പെട്ട മുടക്കം, വിലക്കപ്പെട്ട വിലക്കം, തടയപ്പെട്ട തടസ്സം' എന്നും മറ്റും ഇതിന് വാക്കർത്ഥം കൊടുക്കാം. ശക്തിയായ അല്ലെങ്കിൽ ഭദ്രമായ തടസ്സം എന്നുദ്ദേശ്യം. ഈ വാക്ക് പറയുന്നവർ - അഥവാ يَقُولُونَ എന്ന ക്രിയയുടെ കർത്താവ് - മലക്കുകളാണെന്നും, കുറ്റവാളികളാണെന്നും വരാൻ സാധ്യതയുണ്ട്. മലക്കുകൾ പറയുന്ന വാക്കാണെന്നുള്ളതാണ് കൂടുതൽ ബലപ്പെട്ട അഭിപ്രായം. അപ്പോൾ, അതിന്റെ വിവക്ഷ, നിങ്ങൾക്കിവിടെ യാതൊരു രക്ഷയുമില്ല, എല്ലാവിധ സന്തോഷവും ഭദ്രമാംവണ്ണം നിങ്ങൾക്ക് തടയപ്പെട്ടിരിക്കുന്നു എന്നായിരിക്കും. എനി, അത് അവിശ്വാസികളാകുന്ന കുറ്റവാളികളുടെ വാക്കാണെന്ന് വെക്കുന്നപക്ഷം, അതിന്റെ താൽപര്യം ഇപ്രകാരമായിരിക്കും; 'ഞങ്ങൾക്കും ശിക്ഷക്കുമിടയിൽ ഭദ്രമായ തടസ്സം (ശരിയായ തടവ്) ഏർപ്പെടുത്തിത്തന്നു ഞങ്ങളെ രക്ഷിക്കണേ'!

وَقَدِمْنَآ إِلَىٰ مَا عَمِلُوا۟ مِنْ عَمَلٍ فَجَعَلْنَـٰهُ هَبَآءً مَّنثُورًا ﴿٢٣﴾

**﴾23﴿ അവർ [അവിശ്വാസികൾ] കർമ്മമായിട്ട് (എന്തെങ്കിലും) പ്രവർത്തിച്ചിട്ടുള്ളതിന്റെ നേരെ ചെന്നു അതിനെ നാം ചിതറിയ ധൂളി (പോലെ)യാക്കിത്തീർക്കുകയും ചെയ്യുന്നതാണ്.**

أَصْحَـٰبُ ٱلْجَنَّةِ يَوْمَئِذٍ خَيْرٌ مُّسْتَقَرًّا وَأَحْسَنُ مَقِيلًا ﴿٢٤﴾

**﴾24﴿ സ്വർഗവാസികൾ അന്നേ ദിവസം, ഭവനം നല്ലവരും വിശ്രമ സ്ഥലം കൂടുതൽ മെച്ചപ്പെട്ടവരുമായി രിക്കും.**

---

﴾23﴿ وَقَدِمْنَا നാം ചെല്ലുന്നതാണ്, മുന്നിടുന്നതാണ് إِلَىٰ مَا عَمِلُوا അവർ പ്രവർത്തിച്ചിട്ടുള്ളതിലേക്ക് مِنْ عَمَلٍ കർമ്മമായിട്ട്, വല്ല പ്രവർത്തനവും فَجَعَلْنَاهُ എന്നിട്ട് നാമതിനെ ആക്കുന്നതാണ് هَبَاءً ധൂളി, പൊടിപടലം مَنْثُورًا വിതറപ്പെട്ട, ചിതറിയ ﴾24﴿ أَصْحَابُ الْجَنَّةِ സ്വർഗക്കാർ, സ്വർഗത്തിന്റെ ആളുകൾ يَوْمَئِذٍ അന്ന് خَيْرٌ ഉത്തമമാണ്, നല്ലവരായിരിക്കും مُسْتَقَرًّا ഭവനം, താവളം, വാസസ്ഥലം وَأَحْسَنُ കൂടുതൽ മെച്ചപ്പെട്ടവരും, ഭംഗിയുള്ളവരും مَقِيلًا വിശ്രമസ്ഥലം

---

ദാനധർമങ്ങൾ, കുടുംബബന്ധം പാലിക്കൽ മുതലായ വല്ല സൽക്കർമങ്ങളും അവർ -അവിശ്വാസികൾ-ഇഹത്തിൽവെച്ച് ചെയ്തിട്ടുണ്ടെങ്കിൽ, അത് അല്ലാഹുവിങ്കൽ സ്വീകാര്യമാവുകയില്ല, - പരലോകത്തിൽ അത്കൊണ്ട് അവർക്ക് ഒരു നൻമയും സിദ്ധിക്കുകയില്ല - എന്നത്രെ അല്ലാഹു ഇവിടെ വ്യക്തമാക്കുന്നത്. അല്ലാഹുവിലും

പരലോകത്തിലും വിശ്വസിക്കാതെയുള്ള സൽക്കർമങ്ങൾക്ക് ഇഹലോകത്തിൽവെച്ച് ലഭിച്ചേക്കാവുന്ന ഗുണങ്ങളല്ലാതെ, പരലോകത്ത് അല്ലാഹുവിന്റെ അടുക്കൽ അതിന് തീരെ പരിഗണന നൽകപ്പെടുകയില്ലെന്ന വസ്തുത ക്വുർആൻ പലേടത്തും ആവർത്തിച്ചു പറഞ്ഞിട്ടുള്ളതാണ്

وَيَوْمَ تَشَقَّقُ ٱلسَّمَآءُ بِٱلْغَمَـٰمِ وَنُزِّلَ ٱلْمَلَـٰٓئِكَةُ تَنزِيلًا ﴿٢٥﴾

**﴿25﴾ മേഘപടലവും കൊണ്ട് ആകാശം പൊട്ടിപ്പിളരുകയും മലക്കുകൾ ഒരു (ശക്തിമത്തായ) ഇറക്കപ്പെടൽ ഇറക്കപ്പെടുകയും ചെയ്യുന്ന ദിവസം.**

ٱلْمُلْكُ يَوْمَئِذٍ ٱلْحَقُّ لِلرَّحْمَـٰنِ ۚ

**﴿26﴾ അന്ന് യഥാർത്ഥമായ രാജാധിപത്യം പരമകാരുണികന്നത്രെ;**

وَكَانَ يَوْمًا عَلَى ٱلْكَـٰفِرِينَ عَسِيرًا ﴿٢٦﴾

**അത് അവിശ്വാസികൾക്ക് പ്രയാസമേറിയ ഒരു ദിവസമായിരിക്കുന്നതുമാണ്.**

﴿25﴾ وَيَوْمَ تَشَقَّقُ പൊട്ടിപ്പിളരുന്ന (പിളർന്നുപോകുന്ന)ദിവസം السَّمَاءُ ആകാശം بِالْغَمَامِ മേഘപടലവുംകൊണ്ട്, കാർമേഘത്തോടെ وَنُزِّلَ ഇറക്കപ്പെടുകയും ചെയ്യുന്ന الْمَلَائِكَةُ മലക്കുകൾ تَنْزِيلًا ഒരുതരം ഇറക്കപ്പെടൽ(ശക്തിയേറിയ ഇറങ്ങൽ) ﴿26﴾ الْمُلْكُ രാജത്വം, ആധിപത്യം يَوْمَئِذٍ അന്ന്, ആ ദിവസം الْحَقُّ യഥാർത്ഥമായ, സ്ഥിരമായുള്ള لِلرَّحْمَنِ പരമകാരുണികന്നാണ് (അല്ലാഹുവിന്നാണ്) وَكَانَ അതാകുന്നു, അതായിരിക്കും يَوْمًا ഒരു ദിവസം عَلَى الْكَافِرِينَ അവിശ്വാസികളുടെ മേൽ عَسِيرًا പ്രയാസമേറിയ, ഞെരുക്കമായ

സൂര്യചന്ദ്രനക്ഷത്രാദി ഗ്രഹങ്ങളടക്കമുള്ള വാനമണ്ഡലങ്ങളും, അവയിൽ സ്ഥിതിചെയ്യുന്ന ചരാചരങ്ങളുമെല്ലാംതന്നെ, ഇന്നത്തെ ഈ ഘടനാ വ്യവസ്ഥകൾ മാറി മറ്റൊരു വ്യവസ്ഥാരൂപത്തിന് വിധേയമായിത്തീരുന്ന ഒരു ദിവസം-അഥവാ അന്ത്യനാൾ-വരുവാനിരിക്കുന്നു. അന്നത്തെ ദിവസം, സാക്ഷികളായി, നൻമ തിൻമകളുടെ രേഖകൾ സമർപ്പിക്കുന്നവരായി, വിചാരണനിലയത്തിലേക്ക് എല്ലാവരെയും ശേഖരിച്ചു കൂട്ടുന്നവരായി-ഇങ്ങിനെ പല പ്രകാരത്തിൽ - മലക്കുകൾ കൂട്ടംകൂട്ടമായി ഇറക്കപ്പെടുന്നു. സൃഷ്ടികളെല്ലാം ഭയവിഹ്വലരായിക്കൊണ്ട് ഒരേ വേദിയിൽ സമ്മേളിക്കപ്പെടുന്ന ആ മഹാപ്രളയദിനത്തിൽ, രാജാവെന്നോ, നേതാവെന്നോ, ഉന്നതനെന്നോ, യോഗ്യനെന്നോ-പ്രത്യക്ഷത്തിലാകട്ടെ പരോക്ഷത്തിലാകട്ടെ -വാദിക്കുവാൻ ആരുംതന്നെ ഉണ്ടായിരിക്കയില്ല. പരിപൂർണവും, യഥാർത്ഥവുമായ രാജാധിപത്യം രാജാധിരാജനായ അല്ലാഹുവിന് മാത്രമായിരിക്കും. അവനെ ചോദ്യം ചെയ്‌വാനോ, സ്വാധീനപ്പെടുത്തുവാനോ ഒരാൾക്കും സാധ്യമല്ല. സദ്‌വൃത്തരായ അടിയാൻമാർക്ക് മാത്രം അവിടെ രക്ഷ ലഭിക്കും. കുറ്റവാളികളായ അവിശ്വാസികളെ സംബന്ധിച്ചിടത്തോളം, ആ ദിവസത്തെ തരണം ചെയ്യുകയെന്നത് അങ്ങേഅററം പ്രയാസകരവുമായിരിക്കും.

അമ്പതിനായിരം കൊല്ലത്തോളം ദൈർഘ്യം വരുന്ന ആ ഭയങ്കരദിവസത്തിൽ, അല്ലാഹുവിന്റെ മുമ്പിൽ മനുഷ്യൻ എങ്ങിനെയാണ് കഴിച്ചുകൂട്ടുകയെന്ന് നബി തിരുമേനിﷺയോട് ചോദിക്കപ്പെടുകയുണ്ടായി. അതിന് തിരുമേനി നൽകിയ ഉത്തരം : സത്യവിശ്വാസികളായ ആളുകൾക്ക് ഒരു നിർബന്ധ(ഫർദ്) നമസ്കാരം നമസ്കരിക്കുന്നത്ര സമയംപോലെയായി അത് ലഘൂകരിക്കപ്പെടുന്നതായിരിക്കും എന്നായിരുന്നു(رواه البيهقى عن ابى سعيد الخدرى رضـ) നബിﷺയിലും, അവിടുത്തെ പ്രബോധനത്തിലും വിശ്വസിക്കാതെ, പരന്മാരുടെ ദുർബോധനങ്ങളിൽ കുടുങ്ങി വഴിപിഴച്ചുപോയവരെക്കുറിച്ച് അടുത്ത ആയത്തുകളിൽ പറയുന്നത് നോക്കുക:

وَيَوْمَ يَعَضُّ ٱلظَّالِمُ عَلَىٰ يَدَيْهِ يَقُولُ يَـٰلَيْتَنِى ٱتَّخَذْتُ مَعَ ٱلرَّسُولِ سَبِيلًا ﴿٢٧﴾

**﴾27﴿ അക്രമകാരിയായുള്ളവൻ (വ്യസനഭാരത്താൽ) തന്റെ കൈകൾ കടിക്കുന്ന ദിവസം, അവൻ പറയും: അഹോ! ഞാൻ റസൂലിന്റെ കൂടെ ഒരു മാർഗം സ്വീകരിച്ചിരുന്നുവെങ്കിൽ എത്ര നന്നായിരുന്നേനേ!**

يَـٰوَيْلَتَىٰ لَيْتَنِى لَمْ أَتَّخِذْ فُلَانًا خَلِيلًا ﴿٢٨﴾

**﴾28﴿ എന്റെ കഷ്ടമേ! ഇന്നവനെ ഞാൻ സുഹൃത്തായി സ്വീകരിച്ചിട്ടി ല്ലായിരുന്നുവെങ്കിൽ നന്നായേനേ!**

لَّقَدْ أَضَلَّنِى عَنِ ٱلذِّكْرِ بَعْدَ إِذْ جَآءَنِى ۗ وَكَانَ ٱلشَّيْطَـٰنُ لِلْإِنسَـٰنِ خَذُولًا ﴿٢٩﴾

**﴾29﴿ എനിക്ക് ബോധനം വന്നെത്തിയതിന് ശേഷം, അവനെന്നെ അതിൽ നിന്ന് വഴിപിഴപ്പിച്ചുകളഞ്ഞു വല്ലോ! പിശാച് മനുഷ്യനെ കൈവെടിയുന്നവനാകുന്നു.**

---

﴾27﴿ وَيَوْمَ يَعَضُّ കടിക്കുന്ന ദിവസം الظَّالِمُ അക്രമി(പാപി) عَلَىٰ يَدَيْهِ തന്റെ കൈകളെ يَقُولُ അവൻ പറയും يَالَيْتَنِي അഹോ(അയ്യോ) ഞാനായെങ്കിൽ നന്നായേനേ, എത്ര നന്നായിരുന്നു اتَّخَذْتُ ഞാൻ സ്വീകരിച്ചു, ഉണ്ടാക്കിവെച്ചു (വെങ്കിൽ) مَعَ الرَّسُولِ റസൂലിന്റെ കൂടെ سَبِيلًا ഒരു വഴി, മാർഗം. ﴾28﴿ يَاوَيْلَتَىٰ എന്റെ കഷ്ടമേ, നാശമേ لَيْتَنِي ഞാനായിരുന്നെങ്കിൽ നന്നായേനേ لَمْ أَتَّخِذْ ഞാൻ സ്വീകരിച്ചില്ല فُلَانًا ഇന്ന ആളെ, ഇന്നവനെ خَلِيلًا ചങ്ങാതി, സുഹൃത്ത് ﴾29﴿ لَقَدْ أَضَلَّنِي തീർച്ചയായും അവനെന്നെ വഴിപിഴപ്പിച്ചു عَنِ الذِّكْرِ ബോധനത്തിൽ, ഉപദേശത്തിൽ, പ്രമാണത്തിൽ നിന്ന് بَعْدَ إِذْ جَاءَنِي അതെനിക്ക് വന്നതിന് ശേഷം وَكَانَ الشَّيْطَانُ പിശാചാകുന്നു لِلْإِنسَانِ മനുഷ്യനെ,

മനുഷ്യന് خَذُولا കൈവെടിയുന്നവൻ

ഇവിടെ അക്രമകാരി (الظَّالِمُ) എന്നും, ഇന്നവൻ(فُلانًا) എന്നും പറഞ്ഞത് ചില പ്രത്യേക വ്യക്തികളെ ഉദ്ദേശിച്ചല്ല. സത്യപ്രബോധനത്തിന് ചെവികൊടുക്കാതെ, അന്യരുടെ ദുർബോധനങ്ങൾക്കും ചൊല്പടിക്കും വശംവദരായി വഴിപിഴച്ചവരെല്ലാം അക്രമകാരികളിൽ ഉൾപ്പെടുന്നു. ഏതൊരു കൂട്ടരുടെ ദുർബോധനം, അല്ലെങ്കിൽ അനുകരണം അവരെ വഴിപിഴപ്പിച്ചുവോ - അത് വ്യക്തിയോ, കക്ഷിയോ മനുഷ്യനോ, ജിന്നോ ആരെങ്കിലുമാകട്ടെ-അക്കൂട്ടരെ ഉദ്ദേശിച്ചാണ് ഇന്നവൻ എന്ന് പറഞ്ഞത്. വഴിപിഴക്കുവാൻ കാരണം പ്രത്യക്ഷത്തിൽ ആരായിരുന്നാലും ശരി, അതിന്റെ പിന്നിൽ പ്രവർത്തനം നടത്തുന്ന ഒരു ദുശ്ശക്തി ഒളിഞ്ഞുകിടപ്പുണ്ട്. അതെ, പിശാച്. മനുഷ്യന്റെ രക്ഷാമാർഗം മുഴുവൻ തടയപ്പെടുകയും, ഭാവിജീവിതം അമ്പെ നഷ്ടപ്പെടുകയും ചെയ്യുന്നത്വരെ പിശാച് ഒരിക്കലും തൃപ്തി അടയുന്നതല്ല. അത് സാധിച്ചുകഴിഞ്ഞാൽ അവന്റെ സുഹൃൽബന്ധത്തിൽനിന്നും അവൻ ഒഴിഞ്ഞു മാറുകയും ചെയ്യും. അവനെക്കുറിച്ച് മനുഷ്യൻ ജാഗരൂകനായിരിക്കേണ്ടതുണ്ടെന്നത്രെ പിശാച് മനുഷ്യനെ കൈവെടിയുന്നവനാണ് എന്ന വാക്യം മുഖേന അല്ലാഹു ഉണർത്തുന്നത്.

ഈ ആയത്തുകളുടെ അവതരണഹേതുവായി പല ക്വുർആൻ വ്യാഖ്യാതാക്കളും ഉദ്ധരിച്ചു കാണുന്ന ഒരു സംഭവം, അവയുടെ ഉള്ളടക്കം ഉദാഹരണ സഹിതം മനസ്സിലാക്കുവാൻ സഹായകമാകുന്നു. അതിന്റെ ചുരുക്കം ഇതാണ് : അബൂമുഅയ്ത്വിന്റെ മകൻ ഉക്വ്ബത്ത്(عقبة بن ابي معيط) നബിﷺയുടെ അടുക്കൽ സാധാരണ ചെല്ലാറുണ്ടായിരുന്നു. ഒരു ദിവസം അയാൾ തിരുമേനിയെ വിരുന്നിന് ക്ഷണിച്ചു. അയാൾ നബിﷺ യിൽ വിശ്വസിക്കാത്ത സ്ഥിതിക്ക് അയാളുടെ ഭക്ഷണം സ്വീകരിക്കുന്നതിൽ നബിﷺ വിസമ്മതം പ്രകടിപ്പിച്ചു. അപ്പോൾ അയാൾ ഇസ്‌ലാമിന്റെ സാക്ഷ്യവാക്യങ്ങൾ (ശഹാദത്ത് കലിമകൾ)ഉച്ചരിച്ചു. ഉബയ്യുബ്നു ഖലഫ്(ابي بن خلف) ഉക്വ്ബത്തിന്റെ ചങ്ങാതിയായിരുന്നു. ഉബയ്യ് അതിനെപ്പറ്റി ആക്ഷേപിച്ചു. അതിന് ഉക്വ്ബത്തിന്റെ മറുപടി: ഞാൻ മതം മാറിയതൊന്നുമല്ല, മുഹമ്മദ് എന്റെ ഭക്ഷണം കഴിക്കാൻ വിസമ്മതിച്ചത് എനിക്ക് ലജ്ജയായിത്തോന്നി. അതുകൊണ്ട് അങ്ങിനെ ചെയ്തുവെന്ന് മാത്രമേയുള്ളൂ എന്നായിരുന്നു. ഉബയ്യ് ഇങ്ങിനെ പ്രത്യുത്തരം പറഞ്ഞു: ശരി, എന്നാൽ നീ മുഹമ്മദിന്റെ അടുക്കൽ ചെന്നു അവന്റെ പിരടിക്ക് ചവിട്ടുകയും, അവന്റെ മുഖത്ത് തുപ്പുകയും ചെയ്യാതെ ഞാൻ തൃപ്തിപ്പെടുകയില്ല. ഉക്വ്ബത്ത് അപ്രകാരം പ്രവർത്തിക്കയും ചെയ്തു! ഈ അവസരത്തിൽ നബിﷺ തിരുമേനി ഇങ്ങിനെ പ്രസ്താവിക്കുകയുണ്ടായി. താൻ മക്കയിൽനിന്ന് വെളിയിൽപോകുന്ന പക്ഷം, തന്റെ തലക്ക്മീതെ വാൾ വീഴാതെ ഞാൻ കാണുകയുണ്ടാവുകയില്ല. തിരുമേനിയുടെ ഈ പ്രവചനം ശരിയായിരുന്നു. ഉക്വ്ബത്ത് ബദർ യുദ്ധത്തിൽ ചിറപിടിക്കപ്പെടുകയും, അലി(റ) അയാളെ കൊലപ്പെടുത്തുകയും ഉണ്ടായി. ഉബയ്യാകട്ടെ, ഉഹദ് യുദ്ധത്തിൽ തിരുമേനിയുടെ കരങ്ങളാൽ കുന്തംകൊണ്ട് കിട്ടിയ കുത്ത്നിമിത്തം നരകാവകാശിയായി മരണപ്പെടുകയും ചെയ്തു.

നബിﷺ അരുളിച്ചെയ്തതായി അബൂഹുറയ്റ(റ) ഉദ്ധരിക്കുന്നു: മനുഷ്യൻ അവന്റെ ചങ്ങാതിയുടെ മതത്തിലായി ഒരുമിച്ചുകൂട്ടപ്പെടുന്നതാണ്. ആകയാൽ, നിങ്ങൾ ഓരോരുവനും, താൻ ആരെയാണ് ചങ്ങാതിയായി സുഹൃത്തായി - വെക്കേണ്ടതെന്ന് നോക്കിക്കൊള്ളട്ടെ.(يحشر المرأ على دين خليله فلينظر احدكم من يخالله ـ رواه ابوداود والترمذى)

وَقَالَ ٱلرَّسُولُ يَٰرَبِّ إِنَّ قَوْمِى ٱتَّخَذُوا۟ هَٰذَا ٱلْقُرْءَانَ مَهْجُورًا ﴿٣٠﴾ وَكَذَٰلِكَ جَعَلْنَا لِكُلِّ نَبِىٍّ عَدُوًّا مِّنَ ٱلْمُجْرِمِينَ ۗ وَكَفَىٰ بِرَبِّكَ هَادِيًا وَنَصِيرًا ﴿٣١﴾

**《30》 റസൂൽ പറയുന്നു: എന്റെ രക്ഷിതാവേ, എന്റെ ജനങ്ങൾ ഈ ക്വുർആനെ വർജ്ജിക്കപ്പെട്ടതാക്കിക്കളഞ്ഞു.**

**《31》 അപ്രകാരം തന്നെ, ഓരോ പ്രവാചകന്നും കുറ്റവാളികളിൽപെട്ട ഓരോ (തരം) ശത്രുവെ നാം ഏർപ്പെടുത്തിയിരിക്കുന്നു. മാർഗ ദർശകനായും, സഹായകനായും നിന്റെ രക്ഷിതാവ് തന്നെ മതി.**

---

《30》 وَقَالَ الرَّسُولُ റസൂൽ പറയുന്നു, പറയുകയും ചെയ്തു يَارَبِّ എന്റെ റബ്ബേ, രക്ഷിതാവേ إِنَّ قَوْمِي നിശ്ചയമായും എന്റെ ജനത اتَّخَذُوا അവർ ആക്കിയിരിക്കുന്നു هَٰذَا الْقُرْآنَ ഈ ക്വുർആനെ مَهْجُورًا വർജ്ജിക്കപ്പെട്ടത്, പുറംതള്ളപ്പെട്ടത്, വെടിയപ്പെട്ടത് 《31》 وَكَذَٰلِكَ അപ്രകാരം جَعَلْنَا നാം ആക്കിയിരിക്കുന്നു لِكُلِّ نَبِيٍّ എല്ലാ നബിമാർക്കും عَدُوًّا ഓരോ ശത്രുവെ مِنَ الْمُجْرِمِينَ കുറ്റവാളികളിൽപെട്ട وَكَفَىٰ بِرَبِّكَ നിന്റെ റബ്ബ് തന്നെ മതി هَادِيًا മാർഗദർശകനായിട്ട് وَنَصِيرًا സഹായകനായും.

---

തൗഹീദിലേക്കും, ക്വുർആനിലേക്കും എല്ലാവിധേനയും ക്ഷണിച്ചുനോക്കിയിട്ടും ജനങ്ങൾ മർക്കടമുഷ്ടി കൈവിടാതിരിക്കുന്നത് കണ്ടു റസൂൽ ﷺ തിരുമേനി അല്ലാഹുവിനോട് സങ്കടപ്പെടുകയാണ്: 'റബ്ബേ! എന്നെ നീ ഏതൊരു ജനയതിലേക്ക് നിയോഗിച്ചിരിക്കുന്നുവോ അവർ–എന്റെ സ്വന്തം ജനത–ഈ മഹത്തായ ക്വുർആനെ പാടെ അവഗണിച്ചു പുറം തള്ളിയിരിക്കുകയാണ്! നിന്റെ വാഗ്ദാനങ്ങളും, താക്കീതുകളും അവർ വിലവെക്കുന്നില്ല.....'

ഈ സങ്കടാവസ്ഥയിൽ നബി ﷺ ക്ക് അല്ലാഹു ഇങ്ങിനെ ആശ്വാസം നൽകുന്നു : ഇത്തരം ശത്രുക്കൾ–നബിയേ–തനിക്ക് മാത്രമല്ല പാപകൃത്യങ്ങളിലും, കുറ്റകരങ്ങളായ അഴിമതികളിലും മുഴുകിയിരുന്ന ഓരോ തരം ശത്രുക്കൾ എല്ലാ നബിമാർക്കും ഉണ്ടായിരുന്നു. എങ്കിലും, അവസാനം വിജയവും രക്ഷയും ലഭിക്കുന്നത് നബിമാർക്കും അവരുടെ അനുയായികൾക്കും തന്നെയായിരിക്കും. അതുകൊണ്ട് തൽക്കാലം ക്ഷമകൈകൊള്ളുക. പ്രബോധന വിഷയത്തിലാകട്ടെ, മറ്റു തുറകളിലാകട്ടെ, തനിക്കാവശ്യമായ സഹായം നൽകുവാൻ തന്റെ രക്ഷിതാവായ ഞാൻ മാത്രം മതി. മറ്റാരും അതിനാവശ്യമില്ല. യഥാർത്ഥമായ മാർഗദർശനവും, സഹായവും നൽകുവാൻ മറ്റാർക്കും സാധ്യവുമല്ല.

وَقَالَ ٱلَّذِينَ كَفَرُوا۟ لَوْلَا نُزِّلَ عَلَيْهِ ٱلْقُرْءَانُ جُمْلَةً وَٰحِدَةً ۚ كَذَٰلِكَ

**《32》 അവിശ്വസിച്ചവർ പറയുന്നു: അദ്ദേഹത്തിന് [നബിക്ക്] ക്വുർആൻ ഒട്ടാകെ ഒന്നായി ഇറക്കപ്പെടാത്തതെന്താണ് ? എന്ന് ! അപ്രകാരം**

لِنُثَبِّتَ بِهِۦ فُؤَادَكَ ۖ وَرَتَّلْنَٰهُ تَرْتِيلًا ﴿٣٢﴾

**(പല പ്രാവശ്യമായി അവതരിച്ചത്)തന്നെയാണ്. (നബിയേ) നിന്റെ ഹൃദയത്തെ അതുകൊണ്ട് നാം സ്ഥിരപ്പെടുത്തേണ്ടതിന് വേണ്ടിയാകുന്നു (അത്). നാം അത് ശരിക്ക് സാവകാശക്രമം ഓതിത്തരുകയും ചെയ്തിരിക്കുകയാണ്.**

---

﴾32﴿ وَقَالَ പറയുന്നു, പറഞ്ഞു ا لَّذِينَ كَفَرُوا അവിശ്വസിച്ചവർ لَوْلَا نُزِّلَ എന്തുകൊണ്ട് ഇറക്കപ്പെട്ടില്ല, അവതരിപ്പിക്കപ്പെടരുതോ عَلَيْهِ അവന്റെമേൽ, അദ്ദേഹത്തിന് الْقُرْآنُ ക്വുർആൻ جُمْلَةً ഒട്ടാകെ, മൊത്തമായി وَاحِدَةً ഒന്നായി, ഒരേ ഒരു كَذَٰلِكَ അപ്രകാരംതന്നെ لِنُثَبِّتَ നാം സ്ഥിരപ്പെടുത്തുവാനാണ്, ഉറപ്പിക്കാൻവേണ്ടി بِهِ അതുകൊണ്ട് فُؤَادَكَ നിന്റെ ഹൃദയത്തെ وَرَتَّلْنَاهُ നാമതിനെ സാവകാശക്രമം വായിച്ചു തന്നിരിക്കുന്നു, സാവകാശത്തിലാക്കിത്തന്നു تَرْتِيلًا ഒരുതരം (ശരിക്കുള്ള) സാവകാശക്രമം.

---

നബി ﷺ യുടെയും ക്വുർആന്റെയും നേരെ, കിട്ടുന്ന അവസരങ്ങളെല്ലാം ആക്ഷേപത്തിനും കുതർക്കത്തിനും ഉപയോഗപ്പെടുത്തുക പതിവാക്കിയിരുന്ന ആ അവിശ്വാസികൾ ചോദിക്കുന്ന മറ്റൊരു ചോദ്യമാണിത്: ക്വുർആൻ എന്തുകൊണ്ടാണ് പല പ്രാവശ്യങ്ങളിലായി കുറേശ്ശ മാത്രം അവതരിച്ചുകൊണ്ടിരിക്കുന്നത്? എന്തുകൊണ്ട് അത് ഒന്നായി ഒറ്റ പ്രാവശ്യം അവതരിക്കുന്നില്ല ? ഈ ആക്ഷേപത്തിൽ യഹൂദർക്കും പ്രത്യേകം പങ്കുണ്ടായിരുന്നു. തൗറാത്ത് മുതലായ വേദഗ്രന്ഥങ്ങൾ ഒരേ പ്രാവശ്യമായിട്ടാണ് അവതരിച്ചിട്ടുള്ളതെന്നാണ് അവർ അതിന് ആസ്പദമാക്കുന്നത്. വാസ്തവത്തിൽ, തൗറാത്തും ഇതര വേദഗ്രന്ഥങ്ങളും ഒറ്റ പ്രാവശ്യമായിത്തന്നെ അവതരിച്ചുകഴിഞ്ഞിട്ടുണ്ടെന്നുള്ളതിന് ഖണ്ഡിതമായ തെളിവ് കാണുന്നില്ല. വാസ്തവം അല്ലാഹുവിനറിയാം. ക്വുർആൻ സന്ദർഭോചിതം കുറേശ്ശെയായി അവതരിച്ചു കൊണ്ടിരിക്കുന്നതിന്റെ കാരണമാണ് നമുക്ക് പരിശോധിക്കേണ്ടതുള്ളത്. അതിവിടെ ചുരുങ്ങിയ വാക്കിൽ അല്ലാഹു ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു. നിന്റെ ഹൃദയത്തെ അതുകൊണ്ട് സ്ഥിരപ്പെടുത്തേണ്ടതിന് വേണ്ടിയാണ് എന്ന് പറഞ്ഞുവല്ലോ. സൂറത്തുൽ ഇസ്റാഇൽ ഇപ്രകാരം കാണാം وَقُرْآناً فَرَقْنَاهُ لِتَقْرَأَهُ عَلَى النَّاسِ عَلَى مُكْثٍ.... الاسراء ക്വുർആനെ പല പ്രാവശ്യമായി വേറിട്ടവതരിപ്പിച്ചിരിക്കുന്നത് നീ അത് ജനങ്ങൾക്ക് സാവധാനത്തിൽ ഓതിക്കൊടുക്കുവാൻ വേണ്ടിയാകുന്നു എന്ന് സാരം. ഈ രണ്ടു വചനങ്ങളിൽ പ്രസ്താവിച്ചതിന്റെ വെളിച്ചത്തിൽ ആലോചിക്കുമ്പോൾ, ക്വുർആൻ ഒറ്റ പ്രാവശ്യം തന്നെ മുഴുവൻ ഭാഗവും അവതരിക്കാതെ പല ഗഡുക്കളായി അവതരിച്ചുകൊണ്ടിരുന്നതിൽ താഴെ കാണുന്ന ഗുണങ്ങൾ അടങ്ങിയിട്ടുണ്ടെന്ന് കാണാവുന്നതാണ്.

1) നബി ﷺ എഴുത്തും വായനയും അറിയാത്ത ആളായ സ്ഥിതിക്ക് ക്വുർആൻ പഠിക്കുവാനും, മനഃപാഠമാക്കുവാനും അത് സഹായകമാകുന്നു.

2) മറവിയോ, അബദ്ധമോ, അവസരക്കുറവോ പിണയാതെ സൂക്ഷിക്കുവാൻ സൗകര്യം

ലഭിക്കുന്നു.

3) ഒറ്റപ്രാവശ്യമായി അവതരിക്കുന്ന പക്ഷം, ക്വുർആനിലടങ്ങിയ നിയമങ്ങളെല്ലാം തന്നെ ജനങ്ങൾ ഒരടിയായി അനുഷ്ഠിക്കുകയും നടപ്പിൽ വരുത്തുകയും ചെയ്യേണ്ടിവരും. ഇത് നബിﷺക്കും ജനങ്ങൾക്കും കൂടുതൽ വിഷമമുളവാക്കുമെന്ന് വ്യക്തമാണ്. ഈ ദോഷം ഇല്ലാതാകുന്നു.

4) അല്ലാഹുവിൽ നിന്നുള്ള സന്ദേശങ്ങൾ ഇടക്കിടെ ലഭിച്ചുകൊണ്ടിരിക്കലും, അതുമായി ജിബ്‌രീൽ(അ) ഇടക്കിടെ വന്ന് നബിﷺയുമായി ബന്ധപ്പെട്ടു കൊണ്ടിരിക്കലും നബിﷺയുടെ ഹൃദയദാർഢ്യത്തിനും, മനസ്സമാധാനത്തിനും ഉപയുക്തമാകുന്നു.

5) ജനങ്ങളിൽ നിന്നുണ്ടാകുന്ന ചോദ്യങ്ങൾക്കും, അപ്പപ്പോൾ സംഭവിക്കുന്ന പ്രശ്നങ്ങൾക്കും അതതവവസരത്തിൽതന്നെ ദിവ്യസന്ദേശങ്ങൾ മുഖേന പരിഹാരമാർഗം ലഭിക്കുന്നത് ജനങ്ങളിൽ കൂടുതൽ ഫലവും ശുഷ്കാന്തിയും, പ്രോചോദനവും ഉളവാക്കുന്നു

6) ദീർഘകാലമായി അടിയുറച്ചു കഴിഞ്ഞിട്ടുള്ള ചില ആചാരങ്ങളും, വഴക്കങ്ങളും സമുദായത്തിൽ നിന്ന് പെട്ടെന്ന് നിറുത്തലാക്കുവാൻ പ്രയാസമായിരിക്കും. അവയിൽ താൽകാലിക നിയമങ്ങൾ വഴി ക്രമേണ അയവ് വരുത്തിയശേഷം, സ്ഥിരവും കണിശവുമായ നിയമനടപടി അവതരിപ്പിക്കുകയും, പുതിയ ആചാരവും വഴക്കവും നിലവിൽ വരുത്തുകയും ചെയ്‌വാൻ എളുപ്പമായിത്തീരുന്നു.

7) ക്വുർആനോട് കിടനിൽക്കുന്ന ഒരു ഗ്രന്ഥം കൊണ്ടുവരാൻ അതിന്റെ ശത്രുക്കളെ അത് വെല്ലുവിളിക്കുന്ന സ്ഥിതിക്ക് ആ വെല്ലുവിളിയെ നേരിടുവാൻ എല്ലാവരും മുതിരുന്ന പക്ഷം, അവർക്ക് അതിനുള്ള അവസരം നീണ്ടുനിൽക്കുവാനും, പരാജയം കൂടുതൽ ബോധ്യപ്പെടുവാനും സഹായകമായിത്തീരുന്നു.

ഇങ്ങിനെ, പല ഉദ്ദേശ്യങ്ങളും, ഗുണങ്ങളും അടങ്ങിയിരിക്കുന്നത്കൊണ്ടാണ്, ക്വുർആൻ ഒറ്റപ്രാവശ്യത്തിലായി അവതരിപ്പിക്കാതെ-അവസരത്തിനും, സന്ദർഭത്തിനും അനുസരിച്ച് കൂറേശ്ശെയായി-സാവകാശത്തിൽ അവതരിപ്പിച്ചു 23 കൊല്ലക്കാലംകൊണ്ട് പൂർത്തിയാക്കപ്പെട്ടത്. വിശുദ്ധ ക്വുർആന്റെ പല പ്രത്യേകതയിൽ ഒന്നാണതും.

وَلَا يَأْتُونَكَ بِمَثَلٍ إِلَّا جِئْنَٰكَ بِٱلْحَقِّ وَأَحْسَنَ تَفْسِيرًا ﴿٣٣﴾

**﴾33﴿ (നബിയേ) അവർ നിന്റെ അടുക്കൽ ഏതൊരു മാതൃകയും [ഏതുതരം പ്രശ്നവും] കൊണ്ടുവരുന്നതായാലും, നിനക്ക് യഥാർത്ഥവും, ഏറ്റവും നല്ല വിവരണവും നാം കൊണ്ടുവന്നു തരാതിരിക്കയില്ല.**

ٱلَّذِينَ يُحْشَرُونَ عَلَىٰ وُجُوهِهِمْ إِلَىٰ جَهَنَّمَ أُوْلَٰٓئِكَ شَرٌّ مَّكَانًا

**﴾34﴿ തങ്ങളുടെ മുഖങ്ങളിലായി [തലകീഴായി] നരകത്തിലേക്ക് ഒരുമിച്ചു കൂട്ടപ്പെടുന്നവരാകട്ടെ, അങ്ങിനെയുള്ളവർ, സ്ഥാനം ഏറ്റവും ചീത്തപ്പെട്ടവരും, മാർഗം ഏറ്റവും**

وَأَضَلُّ سَبِيلًا ﴿٣٤﴾ പിഴച്ചവരുമത്രെ.

﴾33﴿ وَلَا يَأْتُونَكَ അവർ നിന്റെ അടുക്കൽ വരികയില്ല, കൊണ്ടുവരികയില്ല بِمَثَلٍ ഒരു ഉപമയുംകൊണ്ട്, മാതൃകയുമായി, ഉദാഹരണത്തെ (ഒരു പ്രശ്നവും) إِلَّا جِئْنَاكَ നിന്റെ അടുക്കൽ നാം വരാതെ, നിനക്ക് നാം കൊണ്ടുവരാതെ بِالْحَقِّ യഥാർത്ഥവും കൊണ്ട്, സത്യത്തെ, ന്യായവുമായി وَأَحْسَنَ ഏറ്റവും നല്ലതിനെയും, നല്ലത്കൊണ്ടും تَفْسِيرًا വ്യാഖ്യാനം, വിവരണത്താൽ ﴾34﴿ الَّذِينَ യാതൊരു കൂട്ടർ يُحْشَرُونَ അവർ ഒരുമിച്ചുകൂട്ടപ്പെടും عَلَىٰ وُجُوهِهِمْ തങ്ങളുടെ മുഖങ്ങളിലായി إِلَىٰ جَهَنَّمَ (ജഹന്നമാകുന്ന) നരകത്തിലേക്ക് أُولَٰئِكَ അക്കൂട്ടർ شَرٌّ (ഏറ്റവും) മോശപ്പെട്ടവരാണ്, ചീത്തപ്പെട്ടവരാണ് مَكَانًا സ്ഥാനം,സ്ഥാനത്താൽ وَأَضَلُّ ഏറ്റവും പിഴച്ചവരുമാണ് سَبِيلًا വഴി, മാർഗത്താൽ

---

അവിശ്വാസികളുടെ പല ആരോപണങ്ങളെ സംബന്ധിച്ചും പ്രസ്താവിച്ചുവല്ലോ. തുടർന്നുകൊണ്ട് അവർ രംഗത്തിറക്കുന്ന ഏതുതരം ആരോപണമാതൃകകളെയും, അവർ മുന്നോട്ട് കൊണ്ടുവരുന്ന ഏതുതരം പ്രശ്നങ്ങളെയും സത്യവും ന്യായവുമായ മാർഗേണ തട്ടിത്തകർക്കുമാറ് ഏറ്റവും നല്ല വിവരണവും വ്യാഖ്യാനവും നാം നൽകുന്നതാണെന്ന് നബിﷺക്ക് അല്ലാഹു ഉറപ്പ്കൊടുക്കുന്നു. ആ മൽസരബുദ്ധികളുടെ പര്യവസാനം നരകത്തിലേക്കാണെന്നും, അവരെ അതിലേക്ക് കൊണ്ടുവരപ്പെടുന്നത് ഏറ്റവും നിന്ദ്യമായ നിലയിൽ മുഖംകുത്തി കീഴ്ക്കാന്തൂക്കായ സ്ഥിതിയിലായിരിക്കുമെന്നും, അവർ അങ്ങേയറ്റം വഴിപിഴച്ചു ദുഷിച്ചുപോയിരിക്കയാണെന്നും അറിയിക്കുകയും ചെയ്യുന്നു.

നബിﷺ പ്രസ്താവിച്ചതായി അബൂഹുറയ്റ(റ) പറയുന്നു: ക്വിയാമത്തുനാളിൽ ജനങ്ങൾ മൂന്ന് തരക്കാരായി ഒരുമിച്ചു കൂട്ടപ്പെടും: ഒരു തരക്കാർ കാൽനടക്കാരായി, മറ്റൊരു തരക്കാർ വാഹനപ്പുറത്തായി, വേറൊരു തരക്കാർ മുഖംകുത്തിയവരായി. അപ്പോൾ ചോദിക്കപ്പെട്ടു: 'റസൂലേ, എങ്ങിനെയാണ് മുഖങ്ങളിൽ നടക്കുക' ? തിരുമേനി പറഞ്ഞു: 'അവരെ അവരുടെ കാലുകളിൽ നടത്തിയവൻ നിശ്ചയമായും അവരുടെ മുഖങ്ങളിൽ നടത്തുവാനും കഴിവുള്ളവനാണ്. എന്നാൽ,(അറിഞ്ഞേക്കുക-അങ്ങിനെ മുഖംകുത്തി നടക്കുമ്പോൾ) എല്ലാ കല്ലുംമുള്ളും അവർ തങ്ങളുടെ മുഖംകൊണ്ട് തന്നെ സൂക്ഷിക്കുന്നതാണ''. (തിർമദീ) ഇമാം ബുഖാരിയും മുസ്‌ലിമും (റ) അനസ്(റ) വഴി നിവേദനം ചെയ്യുന്ന ഒരു ഹദീഥിൽ ഇപ്രകാരം കാണാം: എങ്ങിനെയാണ് അവിശ്വാസിയെ അവന്റെ മുഖത്തിൻമേലായി ഒരുമിച്ചുകൂട്ടുക ? എന്ന് നബിﷺയോട് ചോദിക്കപ്പെട്ടു. നബിﷺ ഇങ്ങിനെ ഉത്തരം പറഞ്ഞു: اليس الذى امشاه على الرجلين فى الدنيا قادر على ان يمشيه على وجهه يوم القيمة - متفق عليه (ഇഹലോകത്തിൽ അവനെ രണ്ടുകാലിൽ നടത്തിയിട്ടുള്ളവൻ, ക്വിയാമത്തുനാളിൽ അവനെ അവന്റെ മുഖത്തിൻമേൽ നടത്തുവാൻ കഴിവുള്ളവനല്ലെയോ ?!)

'ഇഹലോകത്തിൽ കാലിൻമേൽ നടത്തി' എന്നും ക്വിയാമത്ത്നാളിൽ മുഖത്തിൻമേൽ നടത്തുവാൻ എന്നും ഈ ഹദീഥിൽ നബിﷺപ്രയോഗിച്ചതിൽ ഒരു തത്വം ഒളിഞ്ഞുകിടപ്പുണ്ടെന്ന് മനസ്സിലാക്കാം: ഈ ലോകത്തെ പ്രകൃതി ചട്ടങ്ങളും, പരലോകത്തെ പ്രകൃതിചട്ടങ്ങളും ഒരേ മാനദണ്ഡം കൊണ്ട് അളന്നുകൂടാത്തതാണ്. ഭൗതിക നടപടിക്രമങ്ങളിൽ നിന്നും വളരെ വ്യത്യസ്തമായ നടപടികൾ അവിടെ നടക്കുവാനിരിക്കുന്നുണ്ട് എന്നത്രെ അത്. ഇങ്ങിനെയുള്ള ഒരു സൂചനയുടെ

ഉദ്ദേശ്യമില്ലെങ്കിൽ–അല്ലാഹുവിന്റെ കഴിവിനെ മാത്രം സൂചിപ്പിച്ചുകൊണ്ട് – കാലുകളിന്മേൽ നടത്തിയവൻ മുഖത്തിന്മേൽ നടത്തുവാൻ കഴിയുന്നവനല്ലയോ എന്നുമാത്രം പറയുമായിരുന്നുവല്ലോ. ചുരുക്കത്തിൽ, അല്ലാഹുവിന്റെ കഴിവും, പരലോകത്തിലെ നടപടിക്രമങ്ങളും നോക്കുമ്പോൾ മുഖംകൊണ്ട് നടക്കുകയെന്നത് കേവലം അസംഭവ്യമൊന്നുമല്ല എന്ന് താൽപര്യം. അടുത്ത വചനത്തിൽ, ചില പ്രവാചകൻമാരുടെയും അവരെ നിഷേധിച്ച ജനങ്ങളുടെയും കഥകൾ ഓർമിപ്പിക്കുന്നു.

## വിഭാഗം – 4

وَلَقَدْ ءَاتَيْنَا مُوسَى ٱلْكِتَٰبَ وَجَعَلْنَا مَعَهُۥٓ أَخَاهُ هَٰرُونَ وَزِيرًا ﴿٣٥﴾

**﴾35﴿ മൂസാക്ക് നാം വേദഗ്രന്ഥം നൽകുകയുണ്ടായി, അദ്ദേഹത്തിന്റെ കൂടെ തന്റെ സഹോദരൻ ഹാറൂനെ നാം സഹായിയായി നിശ്ചയിക്കു കയും ചെയ്തു.**

فَقُلْنَا ٱذْهَبَآ إِلَى ٱلْقَوْمِ ٱلَّذِينَ كَذَّبُوا۟ بِـَٔايَٰتِنَا فَدَمَّرْنَٰهُمْ تَدْمِيرًا ﴿٣٦﴾

**﴾36﴿ എന്നിട്ട് നാം (അവരോട്) പറഞ്ഞു: നമ്മുടെ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കിയ ആ ജനതയുടെ അടുക്കലേക്ക് നിങ്ങൾ (രണ്ട് പേരും) പോയിക്കൊള്ളുക, (ജനത അവരെ വ്യാജമാക്കി) അപ്പോൾ, അവരെ നാം പാടെ തകർത്തുനശിപ്പിച്ചു.**

---

﴾35﴿ وَلَقَدْ آتَيْنَا നാം കൊടുക്കുകയുണ്ടായി, തീർച്ചയായും നല്കി مُوسَى മൂസാ(നബി)ക്ക് الْكِتَابَ വേദഗ്രന്ഥം وَجَعَلْنَا നാം ആക്കുകയും ചെയ്തു, നിശ്ചയിക്കയും ചെയ്തു مَعَهُ അദ്ദേഹത്തിന്റെകൂടെ أَخَاهُ هَارُونَ തന്റെ സഹോദരൻ ഹാറൂനെ وَزِيرًا സഹായി, സഹായകനായി ﴾36﴿ فَقُلْنَا എന്നിട്ട്നാം പറഞ്ഞു اذْهَبَا രണ്ടുപേരും പോകുക إِلَى الْقَوْمِ ജനതയുടെ അടുക്കലേക്ക് الَّذِينَ كَذَّبُوا വ്യാജമാക്കിയവരായ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ فَدَمَّرْنَاهُمْ എന്നിട്ട് അവരെ നാം തകർത്തു تَدْمِيرًا ഒരു തകർക്കൽ

---

നമ്മുടെ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കിയ ജനത എന്ന് പറഞ്ഞത് ഫിർഔനെയും അവന്റെ ജനങ്ങളെയും ഉദ്ദേശിച്ചാണ്. അവരുടെ സംഭവം പ്രസിദ്ധമാണ്. സൂ: ത്വാഹയിൽ അത് നാം സവിസ്തരം വായിച്ചുവല്ലോ.

وَقَوْمَ نُوحٍ لَّمَّا كَذَّبُوا۟ ٱلرُّسُلَ

**﴾37﴿ നൂഹിന്റെ ജനങ്ങളെയും തന്നെ, അവർ റസൂലുകളെ വ്യാജമാക്കിയപ്പോൾ നാം മുക്കി നശിപ്പിച്ചു.**

أَغْرَقْنَٰهُمْ وَجَعَلْنَٰهُمْ لِلنَّاسِ ءَايَةً ۖ وَأَعْتَدْنَا لِلظَّٰلِمِينَ عَذَابًا أَلِيمًا ﴿٣٧﴾

അവരെ മനുഷ്യർക്ക് നാം ഒരു ദൃഷ്ടാന്തമാക്കിത്തീർക്കുകയും ചെയ്തു. അക്രമകാരികൾക്ക് വേദനയേറിയ ശിക്ഷ നാം തയ്യാറാക്കി വെക്കുകയും ചെയ്തിരിക്കുന്നു.

وَعَادًا وَثَمُودَا۟ وَأَصْحَٰبَ ٱلرَّسِّ وَقُرُونًۢا بَيْنَ ذَٰلِكَ كَثِيرًا ﴿٣٨﴾

﴿38﴾ ആദിനെയും ഥമൂദിനെയും റസ്സ്കാരെയും അതിനിടയിലായി അനേകം തലമുറകളെയും (നാം നശിപ്പിച്ചിട്ടുണ്ട്.)

وَكُلًّا ضَرَبْنَا لَهُ ٱلْأَمْثَٰلَ ۖ وَكُلًّا تَبَّرْنَا تَتْبِيرًا ﴿٣٩﴾

﴿39﴾ എല്ലാവർക്കും തന്നെ നാം ഉദാഹരണങ്ങൾ വിവരിച്ചുകൊടുത്തു. (അവരത് നിരസിച്ചു കളഞ്ഞു) എല്ലാവരെയും നാം പാടെ നശിപ്പിച്ചു കളയുകയും ചെയ്തു.

---

﴿37﴾ وَقَوْمَ نُوحٍ നൂഹിന്റെ ജനതയെയും തന്നെ لَمَّا كَذَّبُوا അവർ വ്യാജമാക്കിയപ്പോൾ الرُّسُلَ റസൂലുകളെ, ദൈവദൂതൻമാരെ أَغْرَقْنَاهُمْ നാം അവരെ മുക്കി (നശിപ്പിച്ചു) وَجَعَلْنَاهُمْ അവരെ നാം ആക്കുകയും ചെയ്തു لِلنَّاسِ ജനങ്ങൾക്ക്, മനുഷ്യർക്ക് آيَةً ഒരു ദൃഷ്ടാന്തം, ലക്ഷ്യം وَأَعْتَدْنَا നാം ഒരുക്കി വെക്കുകയും ചെയ്തിരിക്കുന്നു لِلظَّالِمِينَ അക്രമകാരികൾക്ക് عَذَابًا ശിക്ഷ أَلِيمًا വേദനയേറിയ ﴿38﴾ وَعَادًا ആദിനെയും وَثَمُودَ ഥമൂദിനെയും وَأَصْحَابَ الرَّسِّ റസ്സുകാരെയും وَقُرُونًا തലമുറകളെയും, കാലക്കാരെയും بَيْنَ ذَٰلِكَ അതിന്നിടയിൽ كَثِيرًا വളരെ, അനേകം ﴿39﴾ وَكُلًّا എല്ലാവർക്കും ضَرَبْنَا لَهُ അവർക്ക് നാം വിവരിച്ചുകൊടുത്തു, ഏർപ്പെടുത്തിക്കൊടുത്തു الْأَمْثَالَ ഉദാഹരണങ്ങൾ, ഉപമകൾ وَكُلًّا എല്ലാവരെയും تَبَّرْنَا നാം നശിപ്പിച്ചു, താറുമാറാക്കി تَتْبِيرًا ഒരു നശിപ്പിക്കൽ, താറുമാറാക്കൽ

---

ഹൂദ് നബി(അ)യുടെ സമുദായമാണ് ആദ് ജനത. സ്വാലിഹ് നബി(അ)യുടെ സമുദായമാണ് ഥമൂദ് ജനത. 'റസ്സ്'കാർ(اصحاب الرس) എന്ന് പറഞ്ഞത് ഏത് ജനതയെ ഉദ്ദേശിച്ചാണെന്ന് ഖണ്ഡിതമായി നമുക്ക് പറയുവാൻ വയ്യ. റസ്സ് എന്ന വാക്കിന് മതിൽ കെട്ടപ്പെടാത്ത കിണർ എന്നർത്ഥമുണ്ട്. ഒരു കിണറ്റിനരികെ (വെള്ളത്താവളത്തിൽ) വസിച്ചിരുന്നത്കൊണ്ടാണ് അവർക്ക് ഈ പേര് വന്നതെന്ന് ചിലർ പറയുന്നു. യമാമഃയിലോ മറ്റോ ഉൾപ്പെട്ട ഒരു രാജ്യമാണ് റസ്സ് എന്നും ആ രാജ്യക്കാരാണ് ഇവരെന്നും മറ്റും വേറെയും അഭിപ്രായങ്ങളുണ്ട്. الله اعلم ഏതായാലും, നൂഹ് നബി(അ) യുടെ കാലം തുടങ്ങി മുഹമ്മദ് നബി ﷺ യുടെ കാലത്തിനിടയ്ക്ക് മേൽ പറഞ്ഞവരും, അല്ലാത്തവരും ഉൾക്കൊള്ളുന്ന വളരെ തലമുറകൾ കഴിഞ്ഞുപോയിട്ടുണ്ട്. പല ജനതയും അവരുടെ നബിമാരെ

നിഷേധിക്കുകയും, അക്കാരണത്താൽ അല്ലാഹുവിന്റെ കോപത്തിനും ഭയങ്കര ശിക്ഷകൾക്കും പാത്രമാകുകയും ചെയ്തിട്ടുണ്ടെന്ന് ചൂണ്ടിക്കാട്ടുകയും ഈ വസ്തുത ഈ മുശ്‌രിക്കുകളും ഓർത്തുകൊള്ളട്ടെ എന്ന് ഓർമിപ്പിക്കുകയുമാണ് ഈ ആയത്തുകളുടെ താൽപര്യം.

എല്ലാവർക്കും ഉദാഹരണങ്ങൾ (الأمثال) വിവരിച്ചുകൊടുത്തുവെന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, ഉപമകളും ലക്ഷ്യങ്ങളും സഹിതം ആവശ്യമായ ഉപദേശങ്ങൾ നൽകിയെന്നാകുന്നു. അത് നിഷേധിക്കുകയും, ധിക്കരിക്കുകയും ചെയ്തത് മൂലമാണ് എല്ലാവരും ശിക്ഷക്ക് വിധേയരായതും. എന്നാൽ, എല്ലാ സമുദായങ്ങളിലെയും അംഗങ്ങൾ മുഴുവനും ശിക്ഷമൂലം നശിക്കുകയുണ്ടായെന്ന് ധരിച്ചുകൂടാ. മിക്ക സമുദായത്തിലും അതത് നബിമാരിൽ വിശ്വസിച്ച ഭാഗ്യവാൻമാർ ഏറെക്കുറെ ഉണ്ടായിട്ടുണ്ട്. അവരെല്ലാം പൊതുശിക്ഷകളിൽ നിന്ന് രക്ഷിക്കപ്പെടുകയും ചെയ്തിരുന്നു. ഈ വസ്തുത ക്വുർആനിൽ പലേടത്തും പ്രസ്താവിച്ചു കാണാവുന്നതാണ്. നൂഹിന്റെ ജനത റസൂലുകളെ വ്യാജമാക്കി എന്ന് (ബഹുവചന രൂപത്തിൽ) പറഞ്ഞത് ഒരു പ്രത്യേക റസൂലിനെ വ്യാജമാക്കുന്നതും, എല്ലാ റസൂലുകളെയും വ്യാജമാക്കുന്നതും ഒരുപോലെയായതുകൊണ്ടാകുന്നു. കാരണം എല്ലാ പ്രവാചകൻമാരുടെയും പ്രബോധനതത്വം ഒന്നാണല്ലോ. ആ അടിസ്ഥാനത്തിൽ തന്നെയാണ്, എല്ലാ റസൂലുകളിലും വിശ്വസിക്കൽ നമുക്ക് നിർബന്ധമാക്ക പ്പെട്ടിരിക്കുന്നതും.

മേലെ പേരെടുത്ത് ചൂണ്ടിക്കാട്ടിയ സമുദായങ്ങളുടെ സംഭവങ്ങൾ ഹിജാസിലെ അറബികളെ സംബന്ധിച്ചിടത്തോളം വളരെ പരിചയം ഇല്ലാത്തവയായിരിക്കാം. എന്നാൽ, ലൂത്വ് നബി(അ)യുടെ സമുദായത്തിന്റെ സംഭവം അങ്ങിനെയല്ല, അതിന്റെ അറികുറികളും, ദൃഷ്ടാന്തങ്ങളും ഇന്നും വ്യക്തമാംവണ്ണം അവശേഷിക്കുന്നുണ്ട്. അറബികൾ അവരുടെ ഉഷ്ണകാലത്തെ (ശാമിലേക്കുള്ള)യാത്രകളിൽ കണ്ടുകൊണ്ടിരിക്കുന്നുമുണ്ട്. ആകയാൽ, ആ സംഭവത്തെ ഇവിടെ പ്രത്യേകം ഇങ്ങിനെ ചൂണ്ടിക്കാട്ടുന്നു:

وَلَقَدْ أَتَوْا۟ عَلَى ٱلْقَرْيَةِ ٱلَّتِىٓ أُمْطِرَتْ مَطَرَ ٱلسَّوْءِ ۚ أَفَلَمْ يَكُونُوا۟ يَرَوْنَهَا ۚ بَلْ كَانُوا۟ لَا يَرْجُونَ نُشُورًا ﴿٤٠﴾

**《40》 നിശ്ചയമായും (ആ) ചീത്ത മഴ വർഷിപ്പിക്കപ്പെട്ട നാട്ടിലൂടെ അവർ [അവിശ്വാസികൾ] വന്നി ട്ടുണ്ടല്ലോ.**

**അപ്പോൾ, അവരത് കണ്ടിരുന്നില്ലേ?! (കാണായ്കയല്ല)പക്ഷേ, അവർ പുനരുത്ഥാനത്തെ പ്രതീക്ഷിക്കാതായിരിക്കുകയാണ്. [അത്കൊണ്ടാണ് പലപ്പോഴും അത് കണ്ടു വന്നിട്ടും അവർ ചിന്തിച്ചു പാഠം പഠിക്കാതിരിക്കുന്നത്]**

---

《40》 وَلَقَدْ أَتَوْا തീർച്ചയായും അവർ വന്നിട്ടുണ്ട്, ചെന്നിട്ടുണ്ടല്ലോ عَلَى الْقَرْيَةِ നാട്ടിൽ,

രാജ്യത്തൂടെ الَّتِي أُمْطِرَتْ മഴ വർഷിപ്പിക്കപ്പെട്ടതായ مَطَرَ السَّوْءِ ചീത്ത മഴ, ദുഷിച്ച മഴ أَفَلَمْ يَكُونُوا അപ്പോൾ അവരായിരുന്നില്ലേ, അവരല്ലേ يَرَوْنَهَا അതിനെകാണും, بَلْ പക്ഷേ, എങ്കിലും كَانُوا അവരാകുന്നു, ആയിരുന്നു لَا يَرْجُونَ പ്രതീക്ഷിക്കാതെ, കരുതാതെ, ഭയപ്പെടാത്ത(വർ) نُشُورًا പുനരുത്ഥാനത്തെ, പുനർജീവിതത്തെ

ലൂത്വ് നബി (അ) യുടെ ജനത നശിപ്പിക്കപ്പെടുകയും അവരുടെ രാജ്യം അടിമേലായി മറിക്കപ്പെടുകയും ചെയ്തതിനെയാണ് ഇവിടെ സൂചിപ്പിച്ചത്. അവരിൽ അഗ്നിയാലുള്ള ഒരു ശരവർഷം ഉണ്ടായതും മററും സൂറത്തുൽ അൻബിയാഇൽ നാം വിവരിച്ചിരിക്കുന്നു. ഈ ശരവർഷത്തെപ്പറ്റിയാണ് ചീത്ത മഴ (مَطَرَ السَّوْءِ)എന്ന്പറഞ്ഞത്

وَإِذَا رَأَوْكَ إِن يَتَّخِذُونَكَ إِلَّا هُزُوًا أَهَـٰذَا ٱلَّذِى بَعَثَ ٱللَّهُ رَسُولًا ﴿٤١﴾

《41》 (നബിയേ) അവർ നിന്നെ കാണുമ്പോൾ, നിന്നെ ഒരു പരിഹാസ പാത്രമല്ലാതെ അവർ ആക്കുന്നില്ല; ഇവനാണോ, അല്ലാഹു റസൂലായി നിയോഗിച്ചിട്ടുള്ളവൻ ?!

إِن كَادَ لَيُضِلُّنَا عَنْ ءَالِهَتِنَا لَوْلَآ أَن صَبَرْنَا عَلَيْهَا ۚ وَسَوْفَ يَعْلَمُونَ حِينَ يَرَوْنَ ٱلْعَذَابَ مَنْ أَضَلُّ سَبِيلًا ﴿٤٢﴾

《42》 നമ്മുടെ ആരാധ്യ വസ്തുക്കളിൽ നിന്ന് – നാം അവയിൽ സ്ഥിരചിത്തത കൈക്കൊണ്ടില്ലായിരുന്നുവെങ്കിൽ – ഇവൻ നമ്മെ നിശ്ചയ മായും വഴിതെറ്റിച്ചു കളയുമായിരു ന്നു! (എന്നിങ്ങിനെ അവർ പറയും) അവർ ശിക്ഷയെ കാണുന്ന സമയത്ത് അവർക്കറിയാറാകും: ആരാണ് ഏറ്റവും വഴിപിഴച്ചിട്ടു ള്ളവരെന്ന്!

《41》 وَإِذَا رَأَوْكَ അവർ നിന്നെ കണ്ടാൽ, കാണുമ്പോൾ إِن يَتَّخِذُونَكَ നിന്നെ അവർ ആക്കുകയില്ല إِلَّا هُزُوًا പരിഹാസം(പരിഹാസപാത്രം)അല്ലാതെ أَهَذَا ഇവനാണോ الَّذِي യാതൊരുത്തൻ بَعَثَ اللَّهُ അല്ലാഹു നിയോഗിച്ചിട്ടുള്ള رَسُولًا റസൂലായി, ദൂതനായി 《42》 إِنْ كَادَ നിശ്ചയമായും ആയേക്കുമായിരുന്നു لَيُضِلُّنَا അവൻ നമ്മെ വഴി തെറ്റിക്കുക عَنْ آلِهَتِنَا നമ്മുടെ ആരാധ്യൻമാരിൽ(ദൈവങ്ങളിൽ) നിന്ന് لَوْلَا أَنْ صَبَرْنَا നാം ക്ഷമ (സ്ഥിരചിത്തത) കൈകൊണ്ടിട്ടില്ലായിരുന്നെങ്കിൽ عَلَيْهَا അവയിൽ وَسَوْفَ يَعْلَمُونَ അവർക്ക് അറിയാറാകും, വഴിയെ അറിയും حِينَ يَرَوْنَ അവർ കാണുന്ന സമയത്ത് الْعَذَابَ ശിക്ഷയെ مَنْ أَضَلُّ ആരാണ് ഏറ്റം പിഴച്ചവർ سَبِيلًا മാർഗം, വഴി

അവിശ്വാസികൾ പുറപ്പെടുവിച്ചുകൊണ്ടിരുന്ന പല അപവാദങ്ങളുടെയും, ആക്ഷേപങ്ങളുടെയും മാതൃകകൾ ഇതിന്മുമ്പ് അല്ലാഹു വിവരിച്ചു. അവകൊണ്ടൊന്നും അവർ മതിയാക്കുന്നില്ല. നബി തിരുമേനിﷺയെ പരിഹസിക്കലും, തെറിപറയലും അവരുടെ

സ്വഭാവമാണ്. ആ ഇനത്തിൽപെട്ട ഒരു ഉദാഹരണമത്രെ ഈ വചനങ്ങളിൽ കാണുന്നത്. എത്രത്തോളം പുച്ഛത്തിലും, അവഹേളന രൂപത്തിലുമാണ് അവർ തിരുമേനിയോട് പെരുമാറിയതെന്ന് ഈ ഒരേ ഒരു ഉദാഹരണത്തിൽ നിന്നും അവർ പ്രയോഗിച്ച വാക്കുകളിൽ നിന്നും അനുമാനിക്കാവുന്നതാണ്. അതേ സമയത്ത് തന്നെ. മറ്റൊരു യാഥാർത്ഥ്യം അതിൽ നിഴലിച്ചുകൊണ്ടിരിക്കുന്നു. നബി തിരുമേനിﷺയുടെ തൗഹീദിലേക്കുള്ള ക്ഷണം വളരെയധികം ഊർജ്ജിതമായിരുന്നുവെന്നും അവരിൽ അത് ധാരാളം അമ്പരപ്പും, കോളിളക്കവും ഉളവാക്കിയിരുന്നുവെന്നും അതിൽനിന്ന് ധ്വനിക്കുന്നു. എന്ത്തന്നെ വന്നാലും, തങ്ങളുടെ ദൈവങ്ങളിൽ ഉറച്ചു നിൽക്കണമെന്ന ഒരേ വാശിയും, സത്യം സ്വീകരിക്കുകയില്ലെന്ന മർക്കട മുഷ്ടിയും കൊണ്ട് മാത്രമാണ് അവർ നബിﷺയിൽ വിശ്വസിക്കാത്തത് എന്നാണല്ലോ 'നാം അവയിൽ സ്ഥിരചിത്തത കൈകൊണ്ടിട്ടില്ലായിരുന്നുവെങ്കിൽ' (لَوۡلَآ أَن صَبَرۡنَا عَلَيۡهَا)എന്ന വാക്കുകൊണ്ട് മനസ്സിലാകുന്നത്. ആശ്ചര്യം തന്നെ! മർക്കമുഷ്ടിക്കുണ്ടോ വല്ല ചികിൽസയും?!

أَرَءَيۡتَ مَنِ ٱتَّخَذَ إِلَٰهَهُۥ هَوَىٰهُ أَفَأَنتَ تَكُونُ عَلَيۡهِ وَكِيلًا ﴿٤٣﴾

**﴾43﴿ തന്റെ ഇച്ഛയെ തന്റെ ഇലാഹാക്കി[ആരാധ്യവസ്തുവാക്കി] വെച്ചിട്ടുള്ളവനെ നീകണ്ടുവോ?! എന്നിരിക്കെ, നീ അവന്റെ മേൽ ഉത്തരവാദപ്പെട്ടവനാകുമോ?!**

أَمۡ تَحۡسَبُ أَنَّ أَكۡثَرَهُمۡ يَسۡمَعُونَ أَوۡ يَعۡقِلُونَۚ إِنۡ هُمۡ إِلَّا كَٱلۡأَنۡعَٰمِۖ بَلۡ هُمۡ أَضَلُّ سَبِيلًا ﴿٤٤﴾

**﴾44﴿ അതല്ല, അവരിൽ അധികമാളുകളും കേൾക്കുന്നുണ്ടെന്നോ, മനസ്സിരുത്തുന്നുണ്ടെന്നോ നീ വിചാരിക്കുന്നുവോ?! അവർ കന്നുകാലികളെപ്പോലെയല്ലാതെ (മറ്റൊന്നും) അല്ല; അത്രയുമല്ല, അവർ (അവയെക്കാൾ) കൂടുതൽ വഴിപിഴച്ചവരത്രെ.**

---

﴾43﴿ أَرَأَيْتَ നീ കണ്ടുവോ مَنِ اتَّخَذَ ആക്കിയവനെ إِلَٰهَهُ തന്റെ ഇലാഹ്, അവന്റെ ദൈവം, ആരാധ്യവസ്തു هَوَاهُ തന്റെ ഇച്ഛയെ, തന്നിഷ്ടത്തെ أَفَأَنتَ അപ്പോൾ(എന്നിരിക്കെ) നീയുണ്ടോ تَكُونُ ആകുന്നു(നീ ആകുമോ) عَلَيْهِ അവന്ന്, അവന്റെ മേൽ وَكِيلًا ഉത്തരവാദപ്പെട്ടവൻ, ഭരമേറ്റവൻ ﴾44﴿ أَمْ അതോ, അതല്ല, അല്ലാത്തപക്ഷം, അഥവാ تَحْسَبُ നീ വിചാരിക്കുന്നോ, ഭാവിക്കുന്നോ أَنَّ أَكْثَرَهُمْ അവരിൽ അധികമാളും ആണെന്ന് يَسْمَعُونَ അവർ കേൾക്കുന്നു(എന്ന്) أَوْ يَعْقِلُونَ അല്ലെങ്കിൽ മനസ്സിരുത്തുന്നു, ബുദ്ധികൊടുക്കുന്നു. ഗ്രഹിക്കുന്നു(എന്ന്) إِنْ هُمْ അവരല്ല إِلَّا كَالْأَنْعَامِ കന്നുകാലികളെ(ആടുമാടൊട്ടകങ്ങളെ)പ്പോലെയല്ലാതെ بَلْ هُمْ എങ്കിലും (അത്രയുമല്ല)അവർ أَضَلُّ കൂടുതൽ പിഴച്ചവരാണ് سَبِيلًا വഴി, മാർഗം

പ്രമാണങ്ങളും, ലക്ഷ്യങ്ങളും വകവെക്കാതെ, ദേഹേച്ഛയും, തന്നിഷ്ടവും ആധാരമാക്കി ജീവിതം നയിക്കുന്നവൻ അതിനെ ഒരു തരത്തിൽ തന്റെ ദൈവമാക്കി വെക്കുകയാണ് ചെയ്യുന്നത്. ഇങ്ങിനെയുള്ളവരെ സംസ്കരിക്കുവാനോ, അവരുടെ ചുമതല ഏറ്റെടുത്തു നടത്തുവാനോ സാധ്യമാകുന്നതല്ല. കാരണം-തുടർന്നു പറയുന്നത്പോലെ-അവർ, മനസ്സാക്ഷിയും, മനുഷ്യത്വപരമായ വിവേചനവും നഷ്ടപ്പെട്ടു തനി മൃഗതുല്യരായിരിക്കുകയാണ്.

ജാഹിലിയ്യാ കാലത്ത് (ഇസ്‌ലാമിന്മുമ്പ് അജ്ഞാനകാലത്ത്) ചില ആളുകൾ, കുറേ കാലം ഒരു കല്ലിനെ ആരാധ്യവസ്തുവായി വെച്ചുകൊണ്ടിരിക്കെ അതിനെക്കാൾ നല്ലതായ വേറൊരു കല്ല് കാണുമ്പോൾ, ആദ്യത്തേതിനെ ഉപേക്ഷിച്ച് ആ പുതിയ കല്ല് തൽസ്ഥാനത്ത് പ്രതിഷ്ഠിച്ചു ആരാധിച്ചു വരുക പതിവുണ്ടായിരുന്നു. ഇത്തരം സമ്പ്രദായത്തെ ഉദ്ദേശിച്ചാണ് ഇച്ഛയെ ഇലാഹാക്കി എന്ന് പ്രസ്താവിച്ചിരിക്കുന്നത് എന്നത്രെ ഇബ്നു അബ്ബാസ് (റ) മുതലായവരുടെ അഭിപ്രായം. പ്രസിദ്ധ ക്വുർആൻ വ്യാഖ്യാതാവായ ഇബ്നു ജരീർ(റ) ഈ അഭിപ്രായമാണ് സ്വീകരിച്ചിട്ടുള്ളതും. അപ്പോൾ തത്വദീക്ഷയും വിവേചന ബുദ്ധിയും കൂടാതെ ആരാധ്യവസ്തുക്കളെ-വിഗ്രഹങ്ങളോ, ദേവീദേവൻമാരോ, മനുഷ്യരോ, പ്രതിമകളോ, ഭൂതങ്ങളോ, ചിഹ്നങ്ങളോ ഏതായാലും ശരി-സ്വീകരിക്കുന്നവരെല്ലാം ഈ ആക്ഷേപത്തിന് വിധേയരാകുന്നു.

ഇമാം ഇബ്നുകഥീർ (ابن كثير - رح) ഇതിനെക്കാൾ വിപുലമായ ഒരർത്ഥത്തിലാണ് ആ വാക്യം വ്യാഖ്യാനിച്ചിരിക്കുന്നത്. ഏതെങ്കിലും ഒരു കാര്യം ഒരാൾക്ക് നന്നായി തോന്നുകയും, തന്റെ ഇച്ഛയുടെ അടിസ്ഥാനത്തിൽ അത് നല്ലതെന്ന് അഭിപ്രായപ്പെടുകയും ചെയ്താൽ, ആ കാര്യം തന്റെ മതവും, ആദർശവുമായി കണക്കാക്കുക, ഇതാണ് അദ്ദേഹം ഇച്ഛയെ ഇലാഹാക്കുക എന്നതിന് കൊടുത്ത വ്യാഖ്യാനം. ഇച്ഛക്കൊത്ത ആശയാദർശങ്ങളും തന്നിഷ്ടത്തിനനുകൂലമായ പ്രസ്ഥാനങ്ങളും സിദ്ധാന്തങ്ങളും സ്വീകരിക്കുന്നവരും, സൗഖ്യജീവിതം, ആഡംബരം, സമ്പത്ത്, പ്രേമം, കാമം, വിനോദം, പന്തയം ആദിയായവയിൽ മനം ലയിച്ചവരും ഈ രണ്ടാമത്തെ വ്യാഖ്യാനപ്രകാരം അതതിനെ ഇലാഹാക്കിയവരാണെന്ന് പറയാം. ഇതേ അടിസ്ഥാനത്തിൽതന്നെയാണ് നബി ﷺ ഇങ്ങിനെ അരുളിച്ചെയ്തതും: ان اعطى رضى وان لم يعط سخط الخ - رواه البخاري تعس عبد الدينار وعبد الدرهم وعبد الخميصة പൊൻപണത്തിന്റെ അടിമയും, വെള്ളിപ്പണത്തിന്റെ അടിമയും, പട്ടുപുതപ്പിന്റെ (സുഖപ്രിയനായ) അടിമയും കഷ്ടനഷ്ടത്തിൽ പെട്ടുപോയി. അവന് (ഉദ്ദേശിച്ചത്) കിട്ടിയാൽ തൃപ്തിപ്പെടും, കിട്ടിയില്ലെങ്കിൽ കുപിതനാകും....എന്ന് സാരം.

രണ്ടാമത്തെ വചനം, ഇത്തരക്കാർ, വാസ്തവത്തിൽ മനുഷ്യപ്രായരല്ലെന്നും, മൃഗപ്രായരാണെന്നും - അത്രയുമല്ല, അതിനെക്കാൾ നികൃഷ്ടരാണെന്നുംതന്നെ - സമർത്ഥിക്കുകയാണ്. പ്രത്യക്ഷത്തിൽ അവർക്ക് വിശേഷബുദ്ധിയുണ്ട്. കേൾക്കുന്ന കാതുകളുമുണ്ട്. പക്ഷേ, ഉപദേശങ്ങളും ദൃഷ്ടാന്തങ്ങളും അവർ ചെവിക്കൊണ്ട് ഗ്രഹിക്കുന്നില്ല. സത്യാസത്യങ്ങളും, ന്യായാന്യായങ്ങളും ചിന്തിച്ചു മനസ്സിലാക്കുന്നുമില്ല. ഈ നിലക്ക് അവർ ആടുമാടുകൾക്ക് സമമാണ്. എന്നാൽ, അല്പംകൂടി മുന്നോട്ട് പോയി ആലോചിക്കുന്നതായാൽ, മൃഗങ്ങൾ താരതമ്യേന ഇവരിലും ഭേദമാകുന്നു. എന്തുകൊണ്ടെന്നാൽ, അവക്ക് വിശേഷബുദ്ധിയും വിവേചനശക്തിയുമില്ല, എന്നിട്ട്പോലും, അവയുടെ നിത്യവൃത്തികൾ അവ യഥാവിധി നിർവ്വഹിക്കുന്നു; അവയുടെ പ്രകൃതിക്ക് യോജ്യമാംവണ്ണം ഓരോന്നും അതതിന്റെ രക്ഷാമർഗം തേടുവാൻ പരിശ്രമിക്കുകയും ചെയ്യുന്നു. അതതിനെ പോറ്റുന്ന യജമാനന്റെ ആജ്ഞയനുസരിച്ചുവർത്തിക്കുകയും ചെയ്യുന്നു.

അവർ സത്യവിശ്വാസികളല്ലെങ്കിൽ സത്യനിഷേധികളുമല്ല. അതേ സമയത്ത് ഈ ഇച്ഛാപൂജകൻമാരാകട്ടെ, അവരുടെ സ്രഷ്ടാവും, അന്നദാതാവും, നിയന്താവും, രക്ഷിതാവുമായ അല്ലാഹുവിൽ വിശ്വസിക്കുന്നില്ല; അവന്റെ ആജ്ഞാനിർദ്ദേശങ്ങൾ മാനിക്കുന്നുമില്ല; അവനോട് കൂറും ഭക്തിയും കാണിക്കുന്നുമില്ല; വരുവാനിരിക്കുന്ന മഹാവിപത്തുകളെപ്പറ്റി ചിന്തിക്കുന്നുമില്ല. അപ്പോൾ നിശ്ചയമായും അവർ കന്നുകാലിമൃഗങ്ങളെക്കാൾ വഴിപിഴച്ചവരാണെന്നുള്ളതിൽ സംശയമില്ല.

തുടർന്നുള്ള കുറേ ആയത്തുകളിൽ, അല്ലാഹുവിന്റെ സൃഷ്ടിമാഹാത്മ്യത്തെയും നിത്യാനുഗ്രഹങ്ങളെയും സ്ഥാപിക്കുന്ന അഞ്ച് പ്രധാന പ്രകൃതിദൃഷ്ടാന്തങ്ങൾ വിവരിക്കുന്നു. അവ ഓരോന്നും അല്പമെങ്കിലും ബുദ്ധികൊടുത്തു ചിന്തിക്കുന്ന ഏതൊരാൾക്കും മനസ്സിലാക്കാവുന്ന പരമാർത്ഥങ്ങളാകുന്നു. ഒന്നാമത്തേത്:-

## വിഭാഗം - 5

أَلَمْ تَرَ إِلَىٰ رَبِّكَ كَيْفَ مَدَّ ٱلظِّلَّ وَلَوْ شَآءَ لَجَعَلَهُۥ سَاكِنًا ثُمَّ جَعَلْنَا ٱلشَّمْسَ عَلَيْهِ دَلِيلًا ﴿٤٥﴾

**《45》 (മനുഷ്യാ) നിന്റെ രക്ഷിതാവിങ്കലേക്ക് - എങ്ങനെയാണ് അവൻ നിഴലിനെ വ്യാപിപ്പിച്ചതെന്ന് - നീ നോക്കുന്നില്ലേ? അവൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ, അതിനെ നിശ്ചലമാക്കുമായിരുന്നു. പിന്നെ നാം (അല്ലാഹു) സൂര്യനെ അതിന് ലക്ഷ്യമാക്കി (അടയാളമാക്കി) യിരിക്കുന്നു;**

ثُمَّ قَبَضْنَٰهُ إِلَيْنَا قَبْضًا يَسِيرًا ﴿٤٦﴾

**《46》 പിന്നീട്, നമ്മുടെ അടുക്കലേക്ക് നാം അതിനെ കുറേശ്ശെയായി പിടിച്ചെടുത്തു (ചുരുക്കി) കൊണ്ടുവരുകയും ചെയ്യുന്നു.**

---

《45》 أَلَمْ تَرَ നീ നോക്കുന്നില്ലേ, കാണുന്നില്ലേ إِلَىٰ رَبِّكَ നിന്റെ രക്ഷിതാവിങ്കലേക്ക് كَيْفَ എങ്ങനെയാണ് مَدَّ അവൻ വ്യാപിപ്പിച്ചിരിക്കുന്നത്, നീട്ടിയിരിക്കുന്നത്(എന്ന്) الظِّلَّ നിഴലിനെ, തണലിനെ وَلَوْ شَاءَ അവൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ لَجَعَلَهُ അതിനെ അവൻ ആക്കുമായിരുന്നു سَاكِنًا നിശ്ചലം, അടങ്ങിയത് ثُمَّ പിന്നെ جَعَلْنَا നാം ആക്കി الشَّمْسَ സൂര്യനെ عَلَيْهِ അതിന്, അതിൻമേൽ دَلِيلًا ലക്ഷ്യം, അടയാളം, അറിയിക്കുന്നത് 《46》 ثُمَّ قَبَضْنَاهُ പിന്നെ നാം അതിനെ പിടിച്ചു, പിടിച്ചെടുത്തു إِلَيْنَا നമ്മിലേക്ക് قَبْضًا ഒരു പിടുത്തം يَسِيرًا കുറേശ്ശെ, ലഘുവായ, അല്പമായ

---

الظِّلَّ (ദ്വില്ല്) എന്ന പദത്തെയാണ് നിഴൽ എന്ന് വിവർത്തനം ചെയ്തത്. തണൽ, ഛായ, പ്രതിച്ഛായ, പ്രതിബിംബം എന്നൊക്കെ അതിന് അർത്ഥം വരും. പ്രഭാതം മുതൽ സൂര്യോദയംവരെ ഭൂമിയിൽ വ്യാപകമായി തണലുണ്ടായിരിക്കും. ഉദയത്തോടുകൂടി തണൽ നീങ്ങി വെയിൽ പ്രത്യക്ഷമാകുന്നു. അപ്പോഴാണ് അതിനുമുമ്പെത്തെ അവസ്ഥാവിശേഷം

തികച്ചും വേർതിരിച്ചറിയുവാൻ കഴിയുക. ഒന്നിന്റെ എതിരുവശം കാണുമ്പോഴാണല്ലോ മുൻസ്ഥിതി കൂടുതൽ വ്യക്തമാകുന്നത് ***(*)*** അനന്തരം-ഉദയം കഴിഞ്ഞാൽ അസ്തമയം വരെ-സ്ഥൂല വസ്തുക്കൾക്കെല്ലാം നിഴൽ പ്രത്യക്ഷപ്പെട്ടു കൊണ്ടിരിക്കും. സൂര്യനില്ലായിരുന്നുവെങ്കിൽ അതറിയപ്പെടുമായിരുന്നില്ല. ഈ രണ്ടിനും പുറമെ മൂന്നാമതൊരു തരം നിഴലും നാം കണ്ടുകൊണ്ടിരിക്കുന്നു. അതത്രെ, കൂടുതൽ വ്യാപകമായത്. ഭൂമിയുടെ പകുതിഭാഗം നിത്യേന സൂര്യന് പ്രതിമുഖമായി നിന്ന്, നിഴൽ മൂടിക്കൊണ്ടിരിക്കുന്നു. അഥവാ രാത്രിയായിക്കൊണ്ടിരിക്കുന്നു. സൂര്യൻ പ്രത്യക്ഷപ്പെടുന്നതോടൊപ്പം രാത്രിയാകുന്ന നിഴലും പകലും തമ്മിൽ വേർതിരിയുന്നു. ഏതുതരം നിഴലോ, തണലോ ആയിരുന്നാലും ശരി, അതിനെ കാഴ്ചയിൽ വേർതിരിച്ചു കാട്ടിത്തരുന്ന ലക്ഷ്യം സൂര്യനത്രെ. സൂര്യനില്ലായിരുന്നെങ്കിൽ ലോകം സദാ ഒരേ അവസ്ഥയിൽത്തന്നെ നിഴൽമൂടി അവശേഷിക്കുമായിരുന്നു. മേൽപ്പറഞ്ഞതിനെക്കാൾ വിപുലമായ ഒരു നിഴലും ഇവിടെ വിഭാവനം ചെയ്യാവുന്നതാണ്. ഭൂമിയെയും, ചന്ദ്രനെയും പോലെ സ്വയം പ്രകാശിതമല്ലാത്ത ഗോളങ്ങൾ വാസ്തവത്തിൽ ഇരുളും നിഴലും നിറഞ്ഞവയാണ്. നമ്മുടെ സൂര്യനടക്കം നഭോമണ്ഡലത്തിലുള്ള അനേകായിരം സൂര്യഗോളങ്ങൾ സ്വയം പ്രകാശിതങ്ങളുമാണ്. നമ്മുടെ സൂര്യനിൽ നിന്നാണ് നമ്മുടെ ഭൂമിക്കും മറ്റു ചില ഗോളങ്ങൾക്കും വെളിച്ചം കിട്ടുന്നത്. സൂര്യനില്ലാത്ത പക്ഷം, ഭൂമിയും ചന്ദ്രനുമൊന്നും നമുക്ക് ഗോചരങ്ങളാകുമായിരുന്നില്ല.

സൂര്യൻ ഇല്ലെന്നോ, അതിന് സഞ്ചാരമില്ലെന്നോ, അല്ലെങ്കിൽ പ്രകാശമില്ലെന്നോ സങ്കൽപിക്കുക, അതുമല്ലെങ്കിൽ ഭൂമിയും സൂര്യനെപ്പോലെ പ്രകാശമാണെന്ന് വെക്കുക; എന്നാൽ ഈ ലോകപ്രകൃതിയിൽ നേരിടാനിരിക്കുന്ന മാറ്റങ്ങൾ എന്തൊക്കെയായിരിക്കും?! ആലോചിച്ചു നോക്കുക. മനുഷ്യരാൽ അത് നിർണയിക്കുക സാദ്ധ്യമല്ല. രാപ്പകൽ ഇല്ലാതാകുന്നു. ചൂടും തണുപ്പും വ്യത്യാസപ്പെടുന്നു. സമയനിർണയം അസാദ്ധ്യ മാകുന്നു. അങ്ങിനെ പലതും. ചുരുക്കത്തിൽ ലോകവ്യവസ്ഥ പാടെ വ്യത്യാസപ്പെടും. അതുപോലെത്തന്നെ, കറുത്തിരുണ്ട അർദ്ധരാത്രി മാറി ഒരു നൊടിയിടയിൽ പെട്ടെന്ന് പ്രകാശം തിളങ്ങുന്ന മദ്ധ്യാഹ്നം അനുഭവപ്പെടുകയോ, അല്ലെങ്കിൽ മറിച്ചോ സംഭവിക്കുന്നുവെന്ന് സങ്കൽപിക്കുക ! വിവിധ രംഗങ്ങളിൽ സ്വൈരവിഹാരം കൊള്ളുന്ന - അനേകതരം ജോലിത്തിരക്കുകളിൽ വ്യാപൃതരായിക്കൊണ്ടിരിക്കുന്ന - ജനകോടികളുടെ ജീവിതത്തിൽ അതെന്തുമാത്രം സംഭ്രമജനകമായിരിക്കുമെന്ന് നമുക്ക് ഊഹിക്കുവാൻ പോലും പ്രയാസം. അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവൻ അതിനെ (നിഴലിനെ) നിശ്ചലമാക്കുമായിരുന്നു എന്നും, പിന്നീട് നമ്മുടെ അടുക്കലേക്ക് അതിനെ കുറേശ്ശെയായി പിടിച്ചെടുത്തു കൊണ്ടുവരുകയും ചെയ്യുന്നു എന്നും അല്ലാഹു പറഞ്ഞതിന്റെ രഹസ്യം ഇതിൽ നിന്നൊക്കെ മനസ്സിലാക്കാവുന്നതാണ്.

ഇത്തരം കാര്യങ്ങളെക്കുറിച്ച് ഉറ്റാലോചിക്കുമ്പോഴാണ്, ഈ സൂറത്തിലെ 2-ാം വചനത്തിൽ എല്ലാ വസ്തുവെയും അവൻ സൃഷ്ടിച്ചു അതിന് ശരിയായ നിർണയം ചെയ്തിരിക്കുന്നു(وَخَلَقَ كُلَّ شَيْءٍ فَقَدَّرَهُ تَقْدِيرًا) എന്നത് പോലെയുള്ള ക്വുർആൻ വചനങ്ങളുടെ അന്തരംഗത്തിന്റെ വിശാലതയും, അർത്ഥവ്യാപ്തിയും നമുക്ക് ഏറെക്കുറെ

***(*) وبضدها تتبين الأشياء(എതിർവശം കൊണ്ടാണ് വസ്തുക്കൾ പ്രത്യക്ഷത്തിൽ തിരിച്ചറിയുന്നത്) എന്നൊരു കവി പറഞ്ഞത് വാസ്തവം.***

ഗ്രഹിക്കുവാൻ സാധ്യമാകുക. والله الموفق അടുത്ത വചനത്തിൽ രണ്ടാമത്തെ ദൃഷ്ടാന്തത്തെക്കുറിച്ച് പ്രസ്താവിക്കുന്നു:

وَهُوَ ٱلَّذِى جَعَلَ لَكُمُ ٱلَّيْلَ لِبَاسًا وَٱلنَّوْمَ سُبَاتًا وَجَعَلَ ٱلنَّهَارَ نُشُورًا ﴿٤٧﴾

**《47》 അവനത്രെ, നിങ്ങൾക്ക് രാത്രിയെ ഒരു വസ്ത്രവും, ഉറക്ക് ഒരു വിശ്രമവും (അഥവാ മരണവും) ആക്കിത്തന്നിട്ടുള്ളവൻ. പകലിനെ അവൻ ഒരു ഉയിർത്തെഴുന്നേൽപും (അഥവാ വ്യാപാരയോഗ്യവും) ആക്കിയിരിക്കുന്നു.**

---

《47》 وَهُوَ الَّذِي അവനാണ് യാതൊരുവൻ جَعَلَ അവൻ ആക്കി لَكُمُ നിങ്ങൾക്ക് اللَّيْلَ രാത്രിയെ لِبَاسًا വസ്ത്രം, ഉടുപ്പ് وَالنَّوْمَ ഉറക്കിനെ سُبَاتًا വിശ്രമം, ആശ്വാസം, നിശ്ചലാവസ്ഥ وَجَعَلَ അവൻ ആക്കുകയും ചെയ്തു النَّهَارَ പകലിനെ نُشُورًا എഴുന്നേൽപ്പ്, പുനരെഴുന്നേൽപ്പ്. പുറപ്പാട്, ഉയിർത്തെഴുന്നേൽപ്പ്

---

വസ്ത്രം മനുഷ്യന് നഗ്നത മറയ്ക്കുവാനും, ദേഹരക്ഷക്കും ഉപകരിക്കുന്നു. അതുപോലെത്തന്നെ രാത്രിയും നമുക്ക് മറവും രക്ഷയും നൽകുന്നു. വസ്ത്രം അത് ധരിച്ച വ്യക്തിക്ക് മാത്രം ഉപകരിക്കുന്നുവെങ്കിൽ, രാത്രിയാകുന്ന വസ്ത്രം പൊതുവിൽ എല്ലാവർക്കും ഒരു പോലെ ഉപയോഗപ്പെടുന്നു. ഉറക്കാകട്ടെ, അതൊരു വിശ്രമമാണ്. ഒരു കണക്കിൽ അത് ഒരു തരം മരണമാണെന്ന് പറയാം. കുറേ നേരത്തേക്ക് അത് നമ്മുടെ ചലനങ്ങളും, പ്രവർത്തനങ്ങളും ഗ്രഹണേന്ദ്രിയങ്ങളും അടക്കിവെച്ച് നമ്മെ നിശ്ചേഷ്ടരാക്കുന്നു. ഈ അവസരത്തിൽ നമുക്ക് പദാർത്ഥലോകവുമായി ബോധപൂർവ്വമായ ഒരു ബന്ധവുമില്ലാതാകുന്നു. വല്ല ബന്ധവും ഉണ്ടെങ്കിൽ അത് സ്വപ്നം വഴി ആത്മീയലോകത്തോടായിരിക്കും. ഈ നിലക്ക് നിദ്ര ഒരു മരണം തന്നെ. മുമ്പുണ്ടായിരുന്ന ശാരീരികവും മാനസികവുമായ ക്ഷീണവും തളർച്ചയും മാറ്റി ഒരു പുതിയ ഉൻമേഷവും ചൈതന്യവും വീണ്ടെടുക്കുവാനും, പരിഹാരം കാണാതെ തലയിലേറ്റി നടക്കുന്ന എത്രയോ വിചാരവികാരാദിശല്യങ്ങളെ അൽപനേരം ഒരു അത്താണിയിൽ ഇറക്കിവെച്ചു ആത്മാവിന് സ്വൈരവിഹാരം നടത്താനും നിദ്ര സഹായിക്കുന്നു-അല്ല; നിർബന്ധിക്കുന്നു. ഈ നിലക്ക് അതൊരു വമ്പിച്ച വിശ്രമവും ആകുന്നു. കുറച്ചു ദിവസമോ, മണിക്കൂറുകളോ ഉറങ്ങുവാൻ കഴിയാതെ വന്നാലത്തെ ദുരവസ്ഥ ആരെയും പറഞ്ഞറിയിക്കേണ്ടതില്ല. ഉറങ്ങുവാൻ പറ്റിയ മറവും, സ്വസ്ഥതയും അനുകൂലമായ പൊതു പരിതഃസ്ഥിതികളും രാത്രിയിലാണുള്ളത്. അങ്ങനെ, അല്ലാഹു നമുക്ക് രാത്രിയെ വസ്ത്രവും, നിദ്രയെ വിശ്രമവുമാക്കിത്തന്നിരിക്കുകയാണ്.

മനുഷ്യൻ -ഇതര ജീവികളെപ്പോലെത്തന്നെ-അവന്റെ ഉപജീവനമാർഗം അന്വേഷിക്കേണ്ടതുണ്ട്. അല്ല, അവന് ആയിരമായിരം തുറകളിൽ വ്യാപരിക്കുകയും വിഹരിക്കുകയും വേണം-വിശ്രമിച്ചാൽ മാത്രംപോരാ. അതുകൊണ്ട് സമയമെല്ലാം രാത്രിയായിരുന്നാൽ അവന് ജീവിക്കുക സാധ്യമല്ല. അവന്റെ ആവശ്യങ്ങൾ ഭൂമി മുഴുവനും പരന്നുകിടക്കുയാണ്. അല്ല, അന്തരീക്ഷത്തിലും ഉപരിയാകാശത്തും അവന് സഞ്ചരിക്കേണ്ടിവരും. ഇതിനായി അല്ലാഹു അവന് പകലിനെ പ്രദാനം ചെയ്യുകയും അവന്റെ ആവശ്യങ്ങൾ നിർവ്വഹിക്കുമാറ് അതിനെ പാകപ്പെടുത്തുകയും ചെയ്തിരിക്കുന്നു. അങ്ങിനെ

അനുദിനം രാത്രിയിൽ നിദ്രയാകുന്ന മരണവിശ്രമം ആസ്വദിച്ച ശേഷം അതിൽ നിന്ന് പ്രഭാതവേളയിൽ അവൻ പുനരെഴുന്നേൽക്കുകയും, അടുത്ത രാത്രിവരെ ജീവിതയാത്ര തുടർന്നുകൊണ്ടിരിക്കുകയുമാണ്. മൂന്നാമത്തെ ദൃഷ്ടാന്തം ഇതാണ്:

وَهُوَ ٱلَّذِىٓ أَرْسَلَ ٱلرِّيَٰحَ بُشْرًۢا بَيْنَ يَدَىْ رَحْمَتِهِۦ ۚ وَأَنزَلْنَا مِنَ ٱلسَّمَآءِ مَآءً طَهُورًا ﴿٤٨﴾

**﴾48﴿ തന്റെ (മഴവർഷമാകുന്ന) കാരുണ്യത്തിന്റെ മുമ്പിൽ, സന്തോഷ വാർത്തയെന്ന നിലക്ക് കാറ്റുകളെ അയച്ചിട്ടുള്ളവനും അവൻ [അല്ലാഹു]തന്നെ. ആകാശത്ത് നിന്നും നാം [അല്ലാഹു] വളരെ ശുദ്ധമായ ജലം ഇറക്കുകയും ചെയ്തിരിക്കുന്നു.**

لِّنُحْـِۧىَ بِهِۦ بَلْدَةً مَّيْتًا وَنُسْقِيَهُۥ مِمَّا خَلَقْنَآ أَنْعَٰمًا وَأَنَاسِىَّ كَثِيرًا ﴿٤٩﴾

**﴾49﴿ നിർജ്ജീവമായ രാജ്യത്തെ അതുകൊണ്ട് നാം ജീവിപ്പിക്കുവാ നും, നാം സൃഷ്ടിച്ചുണ്ടാക്കിയതിൽ പെട്ട കന്നുകാലികൾക്കും, വളരെ അധികം ജനങ്ങൾക്കും അത് കുടിപ്പി ക്കുവാനും വേണ്ടിയത്രെ (അത്)**

وَلَقَدْ صَرَّفْنَٰهُ بَيْنَهُمْ لِيَذَّكَّرُوا۟ فَأَبَىٰٓ أَكْثَرُ ٱلنَّاسِ إِلَّا كُفُورًا ﴿٥٠﴾

**﴾50﴿അവർ ആലോചിച്ചു നോക്കേണ്ടതിനായി, നിശ്ചയമായും അവർക്കിടയിൽ നാം അതിനെ കൈകാര്യം ചെയ്തിരിക്കുന്നു. എന്നാൽ, ജനങ്ങ ളിൽ അധികഭാഗവും നന്ദികേട് ചെയ് വാനല്ലാതെ (മറ്റൊന്നും) കൂട്ടാക്കാതിരിക്കുകയാണ് !**

---

﴾48﴿ وَهُوَ അവൻ തന്നെയാണ് الَّذِي أَرْسَلَ അയച്ചവൻ, നിയോഗിച്ചവൻ الرِّيَاحَ കാറ്റുകളെ بُشْرًا സന്തോഷവാർത്തയായി بَيْنَ يَدَيْ മുമ്പിൽ, മുന്നിൽ رَحْمَتِهِ അവന്റെ കാരുണ്യത്തിന്റെ (മഴയുടെ) وَأَنْزَلْنَا നാം ഇറക്കുകയും ചെയ്തു مِنَ السَّمَاءِ ആകാശത്ത് നിന്ന് (ഉപരിഭാഗത്ത്നിന്ന്) مَاءً വെള്ളം طَهُورًا അതിശുദ്ധമായ ﴾49﴿ لِنُحْيِيَ നാം ജീവിപ്പിക്കുവാൻ വേണ്ടി بِهِ അതുകൊണ്ട് بَلْدَةً രാജ്യത്തെ مَيْتًا നിർജ്ജീവമായ وَنُسْقِيَهُ അതിനെ കുടിപ്പിക്കുവാനും, കുടിപ്പാൻ കൊടുക്കുവാനും مِمَّا خَلَقْنَا നാം സൃഷ്ടിച്ചതിൽപെട്ട أَنْعَامًا കന്നുകാലികൾക്ക് وَأَنَاسِيَّ മനുഷ്യർക്കും كَثِيرًا വളരെയധികം ﴾50﴿ وَلَقَدْ തീർച്ചയായും, തിട്ടമായും صَرَّفْنَاهُ അതിനെ നാം വിഹിതം ചെയ്തു, കൈകാര്യം ചെയ്തു بَيْنَهُمْ അവർക്കിടയിൽ لِيَذَّكَّرُوا അവർ ഉറ്റലോചിക്കുവാൻ വേണ്ടി فَأَبَى എന്നാൽ വിസമ്മതിച്ചു, കൂട്ടാക്കാതായി أَكْثَرُ അധികവും النَّاسِ ജനങ്ങളിൽ إِلاَّ كُفُورًا നന്ദികേടിനെയല്ലാതെ.

അല്ലാഹുവിന്റെ കണക്കറ്റ അനുഗ്രഹങ്ങളുടെ കൂട്ടത്തിൽ അതിമഹത്തായ ഒരനുഗ്രഹമത്രെ മഴവർഷം. അതുകൊണ്ടാണ് മഴയെ ഉദ്ദേശിച്ച് അവന്റെ കാരുണ്യം(رَحْمَتِهِ) എന്ന് പറഞ്ഞത്. മഴ വർഷിക്കുവാൻ പോകുന്നുവെന്ന സന്തോഷവാർത്തയെന്നോണം, മഴക്കുമുമ്പായി കാറ്റുവീശുക പതിവാണല്ലോ. മഴവെള്ളംകൊണ്ട് അനേകം ഗുണങ്ങളുള്ളതിൽ പ്രധാനമായ മൂന്ന് ഗുണങ്ങളെ അല്ലാഹു ഇവിടെ അനുസ്മരിപ്പിക്കുന്നു.

1) അത് വളരെ ശുദ്ധമായത് (طَهُورا)ആകുന്നു. വൈദ്യശാസ്ത്രത്തിലും, ജീവശാസ്ത്രത്തിലും, ആരോഗ്യരംഗത്തുമെല്ലാം ശുദ്ധജലത്തിനുള്ള സ്ഥാനം വമ്പിച്ചതാകുന്നു. ആകയാൽ, ബാഹ്യമായ മാലിന്യങ്ങളിൽ നിന്നും, ആന്തരികമായ മാലിന്യങ്ങളിൽ നിന്നും,ശുദ്ധി വരുത്തുന്ന ഒരു പദാർത്ഥമത്രെ വെള്ളം. ഭൂവിഭവങ്ങളിൽ മറ്റൊന്നിനും തന്നെ ഈ ശുദ്ധീകരണശക്തി കാണപ്പെടുന്നില്ല. മുഖവും കൈകാലുകളും ഒന്ന് കഴുകിയാൽ അഴുക്കും ചെളിയും നീങ്ങുന്നത് പോലെത്തന്നെ, ക്ഷീണം, കോപം, താപം ആദിയായവയും നീങ്ങി ഉന്മേഷവും, പ്രസന്നതയും മനഃസ്സമാധാനവും അനുഭവപ്പെടുന്നു. വുദ്വൂഉം കുളിയും(الوضوء والغسل) ശാരീരിക ശുദ്ധിയോടൊപ്പം ആത്മീയ ശുദ്ധിയും ഉണ്ടാക്കുമെന്ന് ഹദീഥുകളിലും മറ്റു കാണാവുന്നത് സ്മരണീയമാണ്. അനുഭവങ്ങളും അതിനെ സാക്ഷീകരിക്കുന്നു.

2) ജീവചൈതന്യം, അഥവാ ഉൽപാദന യോഗ്യതയില്ലാത്ത ഭൂമിയെ അത് ചൈതന്യവും ജീവസ്സുമുള്ളതാക്കുന്നു.

3) മനുഷ്യകോടികൾക്കും, അവരുടെ കൃഷി ഉപകരണവും ഭക്ഷ്യവസ്തുവുമായ കാലി സമ്പത്തുകൾക്കും കുടിക്കുവാനും കുളിക്കുവാനും മറ്റു പല ആവശ്യങ്ങൾക്കും അത് അനിവാര്യമാകുന്നു. ഈയൊരനുഗ്രഹത്തിന്റെ മഹത്വത്തെപ്പറ്റി ചിന്തിച്ചറിയുവാൻ ഇടവരാത്തവരുണ്ടെങ്കിൽ, ദാഹവേളയിൽ അൽപനേരത്തേക്ക് വെള്ളം കിട്ടാതിരുന്നാൽ അവർക്കത് ബോധ്യപ്പെടുന്നതാണ്.

എല്ലാവർക്കും പൊതുവിൽ സുഭിക്ഷം ലഭിക്കത്തക്കവണ്ണം- ഓരോ നാട്ടിന്റെയും സ്വഭാവ വിശേഷതക്കനുസരിച്ച്-അല്ലാഹു മഴ വർഷത്തെ വിഹിതം ചെയ്തു കൈകാര്യം നടത്തിവരുന്നു. ചിലേടങ്ങളിൽ കൊല്ലത്തിൽ ആറുമാസം, ചിലേടങ്ങളിൽ രണ്ട്മൂന്ന് മാസം. മറ്റു ചിലേടത്ത് കൊല്ലത്തിൽ ഒരു പ്രാവശ്യം, ഇങ്ങിനെ വിവിധ തരത്തിൽ അവൻ മഴ വർഷിപ്പിക്കുന്നു. ഓരോ പ്രദേശത്തിന്റെയും പക്വതയും, പാകതയും, ആവശ്യവും നോക്കി വിഹിതം ചെയ്തിരിക്കയാണ്. ഭൂലോകത്ത് ഈ അനുഗ്രഹങ്ങൾ സർവ്വോപരി ആസ്വദിച്ചും ഉപയോഗപ്പെടുത്തിയും വരുന്ന ഏക ബുദ്ധിജീവിയായ മനുഷ്യന് വളരെയേറെ ചിന്തിക്കുവാനും ഉറ്റാലോചിക്കുവാനും അതിൽ വകയുണ്ട്. അവൻ അതിന് കടമപ്പെട്ടവനുമത്രെ. അതിന്റെ പേരിൽ മാത്രം അവൻ അല്ലാഹുവിനോട് വളരെ നന്ദിയും കൂറും കാണിക്കേണ്ടതുണ്ട്. വല്ലപ്പോഴും മഴയുടെ ആധിക്യമോ, പോരായ്മയോ കാരണം അവന് ദോഷം ഭവിക്കുന്ന പക്ഷം-അതിന് ഏറെക്കുറെ കാരണം മനുഷ്യരുടെ പ്രവർത്തനങ്ങൾ തന്നെ ആയിരിക്കുന്നതുമാണ്-ആയവസരത്തിൽ അവൻ അല്ലാഹുവിന്റെ മുമ്പിൽ പശ്ചാത്തപിച്ചു വിനയപൂർവ്വം കൈമലർത്തുകയാണ് ആദ്യമായി ചെയ്യേണ്ടത്.

പക്ഷേ, ചിലർ അതെല്ലാം പ്രകൃതിയുടെ കനിവോ, കോപമോ ആയി വ്യാഖ്യാനിക്കുന്നു. ചിലർ ഗ്രഹഫലവും, ഗ്രഹപ്പിഴയുമായി–അല്ലെങ്കിൽ ഞാറ്റുവേലയുടെ ഗുണദോഷങ്ങളായി – വിശ്വസിക്കുന്നു. മറ്റു ചിലർ കണ്ണടച്ചുംകൊണ്ട് എല്ലാം ചില ആകസ്മിക

സംഭവങ്ങളായോ, അല്ലെങ്കിൽ പരിഗണനീയമല്ലാത്ത നിസ്സാര സംഭവങ്ങളായോ ധരിച്ചുപോകുന്നു. ചുരുക്കിപ്പറഞ്ഞാൽ, ഈ മഹൽപ്രവർത്തനങ്ങളുടെ പിന്നിൽ സ്ഥിതി ചെയ്യുന്ന അപാരമായ -അദൃശ്യമായ- ആ മഹാശക്തിയെപ്പറ്റി മിക്ക മനുഷ്യരും ആലോചിക്കുന്നില്ല. അവനോട് നന്ദിയും ഭക്തിയും കാണിക്കുന്നുമില്ല. (فَأَبَىٰ أَكْثَرُ النَّاسِ إِلَّا كُفُورًا)നമ്മെയെല്ലാം അല്ലാഹു, അവനോട് നന്ദിയും ഭക്തിയുമുള്ള സജ്ജനങ്ങളിൽ ഉൾപ്പെടുത്തട്ടെ. ആമീൻ.

രാത്രിയിൽ ഒരു മഴ പെയ്തതിനെത്തുടർന്ന് രാവിലെ സ്വുബ്ഹ് (الصُّبْح) നമസ്കാരാനന്തരം - ഹുദൈബിയ്യയിൽവെച്ച് - ജനങ്ങളെ അഭിമുഖീകരിച്ചു കൊണ്ട് നബിﷺ തിരുമേനി ചോദിക്കുകയുണ്ടായി: 'നിങ്ങളുടെ റബ്ബ് എന്ത് പറയുന്നുവെന്ന് നിങ്ങൾക്കറിയാമോ'? അവർ ഉത്തരം പറഞ്ഞു: അല്ലാഹുവിനും അവന്റെ റസൂലിനും അറിയാം. അപ്പോൾ തിരുമേനി ഇപ്രകാരം അരുളിച്ചെയ്തു: قال اصبح من عبادى مؤمن بى وكافر بى فامامن قال مطرنا بفضل الله ورحمته فذلك مؤمن بى كافر بالكواكب واما من قال مطرنا بنوء كذا وكذا فذلك كافر بى مؤمن بالكواكب - متفق عليه സാരം: അല്ലാഹു പറയുന്നു: നേരം പുലർന്നപ്പോൾ എന്റെ അടിയാൻമാരിൽ, എന്നിൽ വിശ്വസിക്കുന്നവരും എന്നിൽ അവിശ്വസിക്കുന്നവരും ഉണ്ടായിത്തീർന്നിരിക്കുന്നു. അതായത്: ഞങ്ങൾക്ക് അല്ലാഹുവിന്റെ അനുഗ്രഹംകൊണ്ടും, കാരുണ്യംകൊണ്ടും മഴപെയ്തുകിട്ടി എന്ന് പറയുന്നതാരോ അവർ എന്നിൽ വിശ്വസിച്ചവരും, നക്ഷത്രങ്ങളിൽ അവിശ്വസിക്കുന്നവരുമാകുന്നു. ഞങ്ങൾക്ക് ഇന്നിന്ന ഞാറ്റുവേല - അഥവാ ഗ്രഹപ്പകർച്ച- മൂലം മഴ പെയ്തുവെന്ന് പറയുന്നതാരോ അവർ എന്നിൽ അവിശ്വസിച്ചവരും, നക്ഷത്രങ്ങളിൽ വിശ്വസിക്കുന്നവരുമത്രെ. (ബു.മു)

നാം അതിനെ കൈകാര്യം ചെയ്തു (صَرَّفْنَاهُ) എന്ന വാക്കിലെ സർവ്വനാമം (ضمير) കൊണ്ടുദ്ദേശ്യം മഴവെള്ളമാണെന്ന അടിസ്ഥാനത്തിലാണ് നാം ഈ വിവരണം നൽകിയിട്ടുള്ളത്. മേൽ പ്രസ്താവിക്കപ്പെട്ട കാര്യം - അഥവാ മുകളിൽ വിവരിച്ച ദൃഷ്ടാന്തങ്ങൾ-ആണ് ഇവിടെ ഉദ്ദേശ്യമെന്നും വ്യാഖ്യാതാക്കളിൽ ചിലർ അഭിപ്രായപ്പെടുന്നു. വേറെ ചിലർ ക്വുർആനാണ് ഉദ്ദേശ്യമെന്നും പറയുന്നുണ്ട്. ഈ രണ്ടഭിപ്രായമനുസരിച്ചും ഈ വാക്കിന്റെ അർത്ഥം 'നാം അവർത്തിച്ചു വിവരിച്ചു' എന്നായിരിക്കും. ഈ പദത്തിന് അങ്ങിനെയും അർത്ഥം വരാം. اعلم الله

وَلَوْ شِئْنَا لَبَعَثْنَا فِى كُلِّ قَرْيَةٍ نَّذِيرًا ﴿٥١﴾

**﴿51﴾ നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ എല്ലാ ഓരോ രാജ്യത്തിലും ഓരോ മുന്നറിയിപ്പുകാരനെ (പ്രവാചകനെ) നാം നിയോഗിക്കുമായിരുന്നു.**

فَلَا تُطِعِ ٱلْكَـٰفِرِينَ

**﴿52﴾ ആകയാൽ, നീ അവിശ്വാസികളെ അനുസരിക്കരുത്;**

وَجَـٰهِدْهُم بِهِۦ جِهَادًا كَبِيرًا ﴿٥٢﴾

**ഇത് (ക്വുർആൻ) കൊണ്ട് അവരോട് വലുതായ സമരം നടത്തുകയും ചെയ്തുകൊള്ളുക.**

﴾51﴿ وَلَوْ شِئْنَا നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ لَبَعَثْنَا നാം നിയോഗിക്കുമായിരുന്നു, അയക്കുമായിരുന്നു فِي كُلِّ قَرْيَةٍ എല്ലാ നാട്ടിലും, രാജ്യത്തും نَذِيرًا ഓരോ താക്കീതുകാരനെ ﴾52﴿ فَلَاتُطِعِ ആകയാൽ നീ അനുസരിക്കരുത്, വഴിപ്പെടരുത് الْكَافِرِينَ അവിശ്വാസികളെ وَجَاهِدْهُمْ അവരോട് നീ സമരം നടത്തിക്കൊള്ളുക بِهِ ഇതുകൊണ്ട് جِهَادًا സമരം كَبِيرًا വലുതായ.

സാരം : നബിയേ, അവിശ്വാസികൾക്ക് നമ്മുടെ ശിക്ഷയെ താക്കീത് ചെയ്യുന്ന പ്രവാചകൻമാരെ ഓരോ നാട്ടിലേക്കും പ്രത്യേകം പ്രത്യേകം അയക്കുവാൻ നാം ഉദ്ദേശിച്ചിട്ടില്ല. ഉദ്ദേശിച്ചിരുന്നുവെങ്കിൽ അതൊട്ടും നമുക്ക് പ്രയാസകരവുമല്ലായിരുന്നു. പക്ഷേ, എല്ലാ നാട്ടിലും, എല്ലാ ജനവിഭാഗത്തിനും താക്കീത് നൽകുവാനായിക്കൊണ്ട് തന്നെത്തന്നെ നിയോഗിക്കുവാനാണ് നാം ഉദ്ദേശിച്ചത്. ആ നിലക്ക് കുറേ വിഷമങ്ങൾ താൻ സഹിക്കേണ്ടതുണ്ടെങ്കിലും, അതിന് വമ്പിച്ച പ്രതിഫലവും തനിക്ക് നാം തയ്യാറാക്കിവെച്ചിട്ടുണ്ട്. അതുകൊണ്ട് ഈ അവിശ്വാസികളുടെ അഭീഷ്ടങ്ങൾക്കൊന്നും വഴിപ്പെട്ടുകൊടുക്കാതെ, വിശുദ്ധ ക്വുർആനുമായി അവരോട് സധീരം സമരം നടത്തിക്കൊള്ളുക.-

മഴവെള്ളമാകുന്ന ഭൗതികാനുഗ്രഹത്തെ ഓർമിപ്പിച്ചതിനെത്തുടർന്ന് പ്രവാചകത്വമാകുന്ന ആത്മീയാനുഗ്രഹത്തെക്കുറിച്ച് പ്രസ്താവിക്കുന്നതിൽ ഒരു സൂചന കാണാം: മഴവെള്ളം ഓരോ നാട്ടിലും വർഷിപ്പിച്ചുകൊണ്ടിരിക്കുന്നത്പോലെ, പ്രവാചകത്വത്തെയും എല്ലാ ഇടത്തിലും സദാ വർഷിപ്പിച്ചുകൊണ്ടിരിക്കുന്നത് ഈ ലോക പ്രകൃതി വ്യവസ്ഥകൾക്ക് യോജിച്ചതല്ല എന്നത്രെ ആ സൂചന. അടുത്ത വചനത്തിൽ നാലാമത്തെ ദൃഷ്ടാന്തത്തെക്കുറിച്ച് പ്രസ്താവിക്കുന്നു.

۞ وَهُوَ ٱلَّذِى مَرَجَ ٱلْبَحْرَيْنِ هَـٰذَا عَذْبٌ فُرَاتٌ وَهَـٰذَا مِلْحٌ أُجَاجٌ وَجَعَلَ بَيْنَهُمَا بَرْزَخًا وَحِجْرًا مَّحْجُورًا ﴿٥٣﴾

**﴾53﴿ രണ്ട് സമുദ്രങ്ങളെ അയച്ചുവിട്ടവനും അവനത്രെ; ഇത് (ഒന്ന്) നല്ല സ്വച്ഛജലവും, അത് (മറ്റേത്) കയ്പായ ഉപ്പുജലവുമാകുന്നു. അവ രണ്ടിനുമിടയിൽ ഒരു മറയും, ഭദ്രമായ ഒരു തടസ്സവും അവൻ ഏർപ്പെടുത്തിയിരിക്കുന്നു.**

﴾53﴿ وَهُوَ الَّذِ അവൻ തന്നെയാണ്, യാതൊരുവൻ مَرَجَ അവൻ അയച്ചുവിട്ടിരിക്കുന്നു الْبَحْرَيْنِ രണ്ടു സമുദ്രത്തെ هَذَا ഇത് (ഒന്ന്) عَذْبٌ ശുദ്ധജലമാണ് فُرَاتٌ നല്ല ശുദ്ധമായ وَهَذَا ഇത്, ഇതാകട്ടെ(മറ്റേത്) مِلْحٌ ഉപ്പാണ് أُجَاجٌ കഠിന ഉപ്പായ(കയ്പായ) وَجَعَلَ

അവൻ ആക്കുകയും ചെയ്തു وَحِجْرًا മറ بَيْنَهُمَا ആ രണ്ടിനുമിടയിൽ بَرْزَخًا ഒരു മറ തടസ്സവും, മുടക്കവും مَحْجُورًا തടസ്സപ്പെട്ട (ഭദ്രമായ)

---

രണ്ട് സമുദ്രങ്ങൾ കൊണ്ട് വിവക്ഷിക്കപ്പെടുന്നത്, രണ്ടുതരം ജലസമൂഹമാകുന്നു. ഒന്ന് ശുദ്ധജലം, കുടിക്കുവാനും ദാഹം തീർക്കുവാനും പറ്റിയ ആസ്വാദ്യജലം. മറ്റേത് കഠിനമായ ഉപ്പുരസം നിമിത്തം കയ്പുള്ളതും കുടിക്കുവാൻ കൊള്ളാത്തതുമായ ജലം. പ്രകൃത്യാ തന്നെ ഈ വിരുദ്ധസ്വഭാവമുള്ള രണ്ട് ജലങ്ങളും ഭൂമിയിൽ ധാരാളം കാണാം. ബാഹ്യമായ ഒരു നിയന്ത്രണവും കൂടാതെ അവ അന്യോന്യം തൊട്ടും കൂടിച്ചേർന്നും കൊണ്ടിരിക്കുന്നു. അങ്ങിനെ എത്രയോ കാലഘട്ടങ്ങൾ കഴിഞ്ഞുപോയിട്ടും, ഒരു വിഭാഗം മറ്റേതിനെ കടന്നാക്രമിച്ചു പരാജയപ്പെടുത്തുകയോ, തന്നിൽ ലയിപ്പിക്കുകയോ ചെയ്യുന്നില്ല. അഥവാ ഉപ്പുജലം ഇല്ലാതായി പകരം ശുദ്ധജലം അതിന്റെ സ്ഥാനം കൈക്കലാക്കുകയോ, മറിച്ച് ഉപ്പുജലം അതിരുകടന്ന് ശുദ്ധജലം ഇല്ലാതാക്കുകയോ ചെയ്യുന്നില്ല. ഏതോ ഒരു അദൃശ്യമഹാശക്തി അതിന് തടസ്സമായി നിലകൊള്ളുന്നു. അല്ലാഹുവിന്റെ അപാരമായ കഴിവ് (القدرة) ഒന്നുമാത്രമാണത്.

സത്യവിശ്വാസത്തിന്റെയും, അവിശ്വാസത്തിന്റെയും (الايمان والكفر)ഇക്കുള്ളഅസ്ഥയും ഇത്തന്നെ. ഒന്ന് മറ്റേതിൽ ലയിക്കുന്നതല്ല. അല്ലാഹുവിന്റെ മാർഗത്തിലുള്ള സമര മനഃസ്ഥിതി യാകുന്ന മറ സത്യവിശ്വാസികളിൽ നിലനിൽക്കുന്ന കാലത്തോളം, സത്യവിശ്വാസമാകുന്ന ശുദ്ധജല സമുദ്രവും, അവിശ്വാസമാകുന്ന ഉപ്പു ജലസമുദ്രവും തമ്മിൽ സംയോജനം സാധ്യമല്ല. അഞ്ചാമത്തെ ദൃഷ്ടാന്തം ഇതാകുന്നു:-

وَهُوَ ٱلَّذِى خَلَقَ مِنَ ٱلْمَآءِ بَشَرًا فَجَعَلَهُۥ نَسَبًا وَصِهْرًا ۗ وَكَانَ رَبُّكَ قَدِيرًا ﴿٥٤﴾

**﴿54﴾ അവൻതന്നെയാണ്, മനുഷ്യനെ ജലത്തിൽ നിന്നും സൃഷ്ടിച്ചു അവനെ വംശബന്ധവും, വൈവാഹിക ബന്ധവും (ഉള്ളവൻ) ആക്കിയിരിക്കുന്നവനും, നിന്റെ രക്ഷിതാവ് (എല്ലാ കാര്യത്തിനും) കഴിവുള്ളവനാകുന്നു.**

---

﴿54﴾ وَهُوَ الَّذِي അവൻ തന്നെയാണ് യാതൊരുവൻ خَلَقَ അവൻ സൃഷ്ടിച്ചു مِنَ الْمَاءِ ജലത്തിൽ നിന്ന്, ജലത്താൽ بَشَرًا മനുഷ്യനെ فَجَعَلَهُ എന്നിട്ട് അവനെ ആക്കി نَسَبًا വംശബന്ധ, കുലബന്ധം وَصِهْرًا വൈവാഹിക ബന്ധവും وَكَانَ ആകുന്നു رَبُّكَ നിന്റെ രക്ഷിതാവ് قَدِيرًا കഴിവുള്ളവൻ(സർവ്വശക്തൻ)

---

ജലവംശത്തിൽപെട്ട ഒരു പ്രത്യേക ഇനമാകുന്ന മനുഷ്യബീജത്തെയാണ് ഇവിടെ ജലം (الْمَاء) കൊണ്ട് ഉദ്ദേശിക്കുന്നത്. തീ, വെള്ളം, മണ്ണ്, വായു, ജീവൻ എന്നീ പഞ്ചഭൂതങ്ങളിൽ ഒന്നായ വെള്ളമാണ് ഉദ്ദേശ്യമെന്നും വരാവുന്നതാണ്.

മനുഷ്യർ തമ്മിൽ സ്ഥിരബന്ധം ഉണ്ടായിത്തീരുന്നത് രണ്ട് വിധത്തിലാണ്. ഒന്ന് കുലത്തിന്റെയും വംശത്തിന്റെയും അടിസ്ഥാനത്തിൽ. ഒരാളുടെ പിതൃപരമ്പരയും,

ഗോത്രപ്പേരും കണക്കാക്കുന്നത് ഈ ബന്ധത്തെ ആസ്പദമാക്കിയാണ്. മറ്റൊന്ന് വിവാഹത്താല്‍ ഉളവാകുന്ന ബന്ധുത്വത്തിന്റെ അടിസ്ഥാനത്തില്‍. വേറൊരു തരത്തില്‍ പറഞ്ഞാല്‍, പുരുഷന്‍ വഴിക്കും സ്ത്രീ വഴിക്കുമാണ് മനുഷ്യന്‍ തമ്മില്‍ ബന്ധുക്കളാവുന്നത്. ഒരേ ബീജത്തില്‍ നിന്ന് സൃഷ്ടിക്കപ്പെട്ട മനുഷ്യന്‍ ഇങ്ങിനെ രണ്ട് വിഭാഗമായതും, ഓരോ വിഭാഗത്തിലെ വ്യക്തികള്‍ പരസ്പരം വ്യത്യസ്തമായ ആകൃതിയിലും പ്രകൃതിയിലുമായതും അല്ലാഹുവിന്റെ മഹാശക്തിയുടെ ദൃഷ്ടാന്തങ്ങളില്‍ പെട്ടത്തന്നെ. ഒരേ പിതാവില്‍നിന്നും, ഒരേ മാതാവില്‍ നിന്നുമായി ഉത്ഭവിച്ചുതുടങ്ങിയ മനുഷ്യവംശം ക്രമേണ പെറ്റു പെരുകിപ്പെരുകി കോടാനുകോടികളായിത്തീര്‍ന്നതും അതിന്റെ ദൃഷ്ടാന്തം തന്നെ.

وَيَعۡبُدُونَ مِن دُونِ ٱللَّهِ مَا لَا يَنفَعُهُمۡ وَلَا يَضُرُّهُمۡۗ وَكَانَ ٱلۡكَافِرُ عَلَىٰ رَبِّهِۦ ظَهِيرًا ﴿٥٥﴾

**《55》 അല്ലാഹുവിന് പുറമെ, തങ്ങള്‍ക്ക് ഉപകാരം ചെയ്യാത്തതും, ഉപദ്രവം ചെയ്യാത്തതുമായ വസ്തുവെ അവര്‍ ആരാധിക്കുന്നു! അവിശ്വാസി, തന്റെ രക്ഷിതാവിനെതിരായി (ദുര്‍മാര്‍ഗത്തിന്) പിന്‍തുണ നല്‍കുന്നവനായിരിക്കുകയാണ്.**

وَمَآ أَرۡسَلۡنَٰكَ إِلَّا مُبَشِّرٗا وَنَذِيرٗا ﴿٥٦﴾

**《56》 (നബിയേ) സന്തോഷവാര്‍ത്ത അറിയിക്കുന്നവനും, (താക്കീത് നല്‍കുന്ന) മുന്നറിയിപ്പുകാരനുമായിട്ടല്ലാതെ നിന്നെ നാം അയച്ചിട്ടില്ല.**

قُلۡ مَآ أَسۡـَٔلُكُمۡ عَلَيۡهِ مِنۡ أَجۡرٍ إِلَّا مَن شَآءَ أَن يَتَّخِذَ إِلَىٰ رَبِّهِۦ سَبِيلٗا ﴿٥٧﴾

**《57》 പറയുക: ഇതിന്റെ [ഈ ദൗത്യനിര്‍വ്വഹണത്തിന്റെ] പേരില്‍ ഞാന്‍ നിങ്ങളോട് യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല; ആരെങ്കിലും തന്റെ രക്ഷിതാവിങ്കലേക്ക് ഒരു മാര്‍ഗമുണ്ടാക്കിവെക്കുവാന്‍ ഉദ്ദേശിക്കുന്നുവെങ്കില്‍ (അത് ചെയ്തുകൊള്ളട്ടെ) എന്നല്ലാതെ.**

---

《55》 وَيَعْبُدُونَ അവര്‍ ആരാധിക്കുന്നു مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ مَا لَا يَنفَعُهُمْ അവര്‍ക്ക് ഉപകാരം ചെയ്യാത്തതിനെ وَلَا يَضُرُّهُمْ അവര്‍ക്ക് ഉപദ്രവവും ചെയ്യാത്ത وَكَانَ الْكَافِرُ അവിശ്വാസിയാകുന്നു, ആയിരിക്കുന്നു عَلَىٰ رَبِّهِ തന്റെ രക്ഷിതാവിന്റെ മേല്‍(എതിരില്‍) ظَهِيرًا പിന്തുണ നല്‍കുന്നവന്‍, പിന്‍തുണക്കാരന്‍ 《56》 وَمَا أَرْسَلْنَاكَ നിന്നെ നാം അയച്ചിട്ടില്ല إِلَّا مُبَشِّرًا സന്തോഷവാര്‍ത്ത അറിയിക്കുന്നവനായിട്ടല്ലാതെ وَنَذِيرًا താക്കീതുകാരനും, മുന്നറിയിപ്പ് നല്‍കുന്നവനും 《57》 قُلْ നീ പറയുക مَا أَسْأَلُكُمْ ഞാന്‍ നിങ്ങളോട് ചോദിക്കുന്നില്ല, ആവശ്യപ്പെടുന്നില്ല عَلَيْهِ അതിന്റെ പേരില്‍, അതിന്

مِنْ أَجْرٍ ഒരു പ്രതിഫലവും, (കൂലിയുടെ ഇനത്തിൽപെട്ട ഒന്നും) إِلَّا ഒഴികെ مَن شَآءَ ആരെങ്കിലും ഉദ്ദേശിച്ചാൽ(ചെയ്യട്ടെ) أَن يَتَّخِذَ ഉണ്ടാക്കുവാൻ, ഏർപ്പെടുത്തുവാൻ إِلَىٰ رَبِّهِۦ തന്റെ റബ്ബിങ്കലേക്ക് سَبِيلًا വല്ല മാർഗവും, ഒരു വഴി.

---

ഒരു വസ്തുവെ ആരാധിക്കുന്ന പക്ഷം, അത്മൂലം എന്തെങ്കിലും ഒരു ഗുണം പ്രതീക്ഷിക്കുവാനുണ്ടായിരിക്കണം. അല്ലെങ്കിൽ, അതിനെ ആരാധിക്കാത്തത് കൊണ്ട് ഒരു ദോഷം ബാധിക്കുവാനുണ്ടാകണം. രണ്ടുമല്ലാത്ത വസ്തുക്കളെ ആരാധിക്കുന്നത് വിഡ്ഢിത്തമല്ലാതെ മറ്റെന്താണ്?! എന്നിട്ടും ഈ അവിശ്വാസികൾ ചെയ്യുന്നത് അതാണ്. സ്രഷ്ടാവും പരിപാലകനും, പരമകാരുണികനുമായ അല്ലാഹുവിന്റെ -മുകളിൽ പ്രസ്താവിച്ചതുപോലെയുള്ള - എത്രയോ അനുഗ്രഹങ്ങൾ ആസ്വദിച്ചും, കണക്കറ്റ ദൃഷ്ടാന്തങ്ങൾ കണ്ടുംകൊണ്ട് തന്നെയാണ് അവരും ജീവിക്കുന്നത്. അതെല്ലാം അഗണ്യകോടിയിൽ തള്ളിക്കളഞ്ഞു അല്ലാഹുവിനെതിരിൽ, പിശാചിന്റെയും, അവന്റെ കക്ഷിക്കാരുടെയും പക്ഷത്ത് ചേർന്നു അവരുടെ മാർഗത്തിൽ സമരം നടത്തിക്കൊണ്ട് അവർക്ക് പിന്തുണ നൽകുകയാണ് അവിശ്വാസികളുടെ ജോലി.

ബലം പ്രയോഗിച്ചു നിർബന്ധപൂർവ്വം ജനങ്ങളെ തൗഹീദിലേക്ക് കൊണ്ടുവരുവാൻ നബിﷺ നിയോഗിക്കപ്പെട്ടിട്ടില്ല. വിശ്വസിച്ചവർക്ക് അല്ലാഹുവിങ്കൽ അതിമഹത്തായ പ്രതിഫലമുണ്ടെന്ന സന്തോഷവാർത്ത അറിയിക്കുവാനും, നിഷേധിച്ചവർക്ക് അതികഠിനമായ ശിക്ഷയുണ്ടെന്ന മുന്നറിയിപ്പ് നൽകി താക്കീത് ചെയ്വാനുമാണ് അവിടുന്ന് നിയോഗിക്കപ്പെട്ടിരിക്കുന്നത്. അതിൽ കവിഞ്ഞ് നബിﷺ ഒന്നും ചെയ്യേണ്ടതില്ലെന്ന് 56-ാം വചനം ചൂണ്ടിക്കാട്ടുന്നു. അല്ലാഹുവിന്റെ കാരുണ്യവും പ്രീതിയും ലഭിക്കുവാനും, അവന്റെ സാമീപ്യം സമ്പാദിക്കുവാനും ആർക്കെങ്കിലും ഉദ്ദേശ്യമുണ്ടെങ്കിൽ അവരത് ചെയ്തുകൊള്ളുവാൻ നബി തിരുമേനിﷺ ആവശ്യപ്പെടുന്നത് വാസ്തവമാണ്. ഈ ആവശ്യാർത്ഥം ദാനധർമങ്ങൾ തുടങ്ങിയ സൽക്കർമങ്ങൾ ചെയ്വാൻ അവിടുന്ന് ഉപദേശിക്കുന്നുമുണ്ട്. അതാണവിടുന്ന് ചെയ്യേണ്ടതും. ഇതല്ലാതെ - എത്രയോ കഷ്ടനഷ്ടങ്ങൾ അനുഭവിച്ചുകൊണ്ട് അവിടുന്ന് നിർവ്വഹിച്ചു വരുന്ന പ്രബോധനത്തിന്റെ പേരിൽ - എന്തെങ്കിലും ഒരു പ്രതിഫലമോ, സ്വാർത്ഥമോ തിരുമേനി ആഗ്രഹിക്കുന്നില്ല. അങ്ങിനെ വല്ല ആവശ്യവും പ്രകടിപ്പിക്കുന്നുണ്ടെങ്കിൽ, അദ്ദേഹത്തെ അനുസരിക്കാതിരിക്കുന്നതിൽ ജനങ്ങൾക്കൊരു ന്യായം പറയുവാനുണ്ടായിരുന്നു. ഈ വസ്തുത അവരെ ഓർമപ്പെടുത്തുവാനാണ് 57-ാം വചനം നബിﷺയെ ഉപദേശിക്കുന്നത്. തുടർന്നുള്ള വചനം തിരുമേനിക്ക് കൂടുതൽ മനഃശാന്തിയും ധൈര്യവും നൽകുന്നു.

وَتَوَكَّلْ عَلَى ٱلْحَىِّ ٱلَّذِى لَا يَمُوتُ وَسَبِّحْ بِحَمْدِهِۦ ۚ وَكَفَىٰ بِهِۦ بِذُنُوبِ عِبَادِهِۦ خَبِيرًا ﴿٥٨﴾

**﴾58﴿ (നബിയേ)മരണം ബാധിക്കാത്ത സജീവനായുള്ളവനിൽ (കാര്യങ്ങളെ) നീ ഭരമേൽ പിക്കുകയും ചെയ്തു കൊള്ളുക. അവന് സ്തോത്രം ചെയ്യുന്നതോടെ കീർത്തനവും ചെയ്യുക. തന്റെ അടിയാൻമാരുടെ പാപങ്ങളെ ക്കുറിച്ച് സൂക്ഷ്മജ്ഞനായി അവൻ തന്നെ മതി.**

**ٱلَّذِى خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ وَمَا بَيْنَهُمَا فِى سِتَّةِ أَيَّامٍ ثُمَّ ٱسْتَوَىٰ عَلَى ٱلْعَرْشِ ۚ ٱلرَّحْمَٰنُ فَسْـَٔلْ بِهِۦ خَبِيرًا ﴿٥٩﴾**

**《59》 ആകാശങ്ങളും, ഭൂമിയും, അവയ്ക്കിടയിലുള്ളതും ആറ് ദിവസങ്ങളിലായി സൃഷ്ടിച്ചിട്ടുള്ളവനത്രെ (അവൻ).**

**പിന്നീട് അവൻ അർശിൽ [സിംഹാസനത്തിൽ] ആരോഹണം; ചെയ്തു. (അവൻ) പരമകാരുണികൻ, ആകയാൽ, അതിനെക്കുറിച്ച് സൂക്ഷ്മജ്ഞാനിയായ ഒരുവനോട് നീ ചോദിച്ചുകൊള്ളുക.**

---

《58》 وَتَوَكَّلْ നീ ഭരമേൽപിക്കുകയും ചെയ്യുക عَلَى الْحَيِّ സജീവനായുള്ളവന്റെ, ജീവിച്ചിരിക്കുന്നവന്റെ മേൽ الَّذِي لَا يَمُوتُ മരണപ്പെടാത്തവനായ وَسَبِّحْ നീ കീർത്തനവും ചെയ്യുക, തസ്ബീഹ് നടത്തുകയും ചെയ്യുക بِحَمْدِهِ അവന്ന് സ്തോത്രം ചെയ്യുന്നതോടെ, സ്തുതിച്ചുകൊണ്ട് وَكَفَىٰ بِهِ അവൻ മതി بِذُنُوبِ പാപങ്ങളെപ്പറ്റി, കുറ്റങ്ങളെക്കുറിച്ച് عِبَادِهِ തന്റെ അടിയാൻമാരുടെ خَبِيرًا സൂക്ഷ്മജ്ഞാനിയായിട്ട് 《59》 الَّذِي خَلَقَ സൃഷ്ടിച്ചവനാണ് السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضَ ഭൂമിയെയും وَمَا بَيْنَهُمَا അവ രണ്ടിനുമിടയ്ക്കുള്ളതും فِي سِتَّةِ أَيَّامٍ ആറു ദിവസങ്ങളിൽ ثُمَّ പിന്നെ اسْتَوَىٰ അവൻ ആരോഹണം ചെയ്തു, ശരിപ്പെട്ടു عَلَى الْعَرْشِ സിംഹാസനത്തിൽ, രാജപീഠത്തിൻമേൽ الرَّحْمَٰنُ പരമകാരുണികനാണ് فَاسْأَلْ ആകയാൽ (എന്നാൽ) നീ ചോദിക്കുക بِهِ അവനെപ്പറ്റി, ഇതിനെക്കുറിച്ച് خَبِيرًا ഒരു സൂക്ഷ്മജ്ഞാനിയോട്

---

അവിശ്വാസികളുടെ എതിർപ്പുകളിലും, നിഷേധത്തിലും അക്ഷമനാകാതെ, എല്ലാം അല്ലാഹുവിൽ ഭരമേൽപിച്ചു, സ്ഥിരചിത്തനായിരുന്നുകൊള്ളുവാൻ നബിﷺയെ ഉപദേശിക്കുന്നു. ഭരമേൽപിക്കുന്നതിനാസ്പദമായ അവന്റെ ചില ഗുണവൈ ശിഷ്ട്യങ്ങളും അതോടൊപ്പം എടുത്തു പറഞ്ഞിരിക്കുന്നു :

1) അവൻ ഒരിക്കലും മരണം ബാധിക്കാത്തവനും, എന്നെന്നും ജീവിച്ചിരിക്കു ന്നവനുമാണ്.

2) അവൻ തന്റെ അടിയാൻമാരുടെ - അവന്റെ അടിയാൻമാരല്ലാതെ ഒരാളും ഇല്ലതാനും-പ്രവർത്തനങ്ങളെക്കുറിച്ച് സസൂക്ഷ്മം അറിയുന്നവനാണ്. അഥവാ, അതിനെപ്പറ്റി വേണ്ടുന്ന നടപടികൾ എടുക്കുവാൻ മറ്റാരുടെയെങ്കിലും തെളിവോ, സഹായമോ, മാദ്ധ്യസ്ഥമോ, ഇടപെടലോ ഒന്നും തന്നെ അവന് ആവശ്യമില്ല.

3) ആകാശഭൂമികളടക്കമുള്ള സകല വസ്തുവിന്റെയും സ്രഷ്ടാവും സിംഹാസനാധിപതിയും അവനാണ്. എന്നിരിക്കെ മറ്റാരിലും ഭരമേൽപിക്കുന്നതിൽ യാതൊരു പ്രയോജനവുമില്ല.

അവൻ അർശിൽ ആരോഹണം ചെയ്തു (اسْتَوَىٰ عَلَى الْعَرْشِ) എന്ന് പറഞ്ഞതിനെ സംബന്ധിച്ച് സൂ: ത്വാഹാ 5-ന്റെ വിവരണത്തിൽ നാം പ്രസ്താവിച്ചിട്ടുണ്ട്. ആറ് ദിവസങ്ങളിലാണ് ആകാശഭൂമികളെ സൃഷ്ടിച്ചതെന്ന് ക്വുർആൻ ഒന്നിലധികം സ്ഥലത്ത്

പ്രസ്താവിച്ചിരിക്കുന്നു. ഒരു രാവും പകലും ചേർന്ന 24 മണിക്കൂർ സമയത്തിനാണ് നാം സാധാരണ 'ദിവസം' (يَوْم) എന്ന് പറയുന്നത്. തികച്ചും, ഈ അർത്ഥത്തിലുള്ള ദിവസങ്ങൾ, ആകാശ ഭൂമികളെ സൃഷ്ടിക്കുകയും, നിലവിലുള്ള ഈ വ്യവസ്ഥിതി നൽകിക്കഴിയുകയും ചെയ്യുന്നതിന് മുമ്പ് ഉണ്ടായിരിക്കയില്ലല്ലോ, നിങ്ങൾ എണ്ണിവരുന്ന ആയിരം കൊല്ലത്തിന് സമമാണ് നിന്റെ റബ്ബിന്റെ അടുക്കൽ ഒരു ദിവസം (وَإِنَّ يَوْمًا عِندَ رَبِّكَ كَأَلْفِ سَنَةٍ مِّمَّا تَعُدُّونَ ) എന്ന് സൂ: ഹജ്ജിൽ പറയുന്നു. (ഇതിന്റെ വിവരണം അവിടെ നോക്കുക). അന്ത്യനാളിനെക്കുറിച്ച് അമ്പതിനായിരം കൊല്ലത്തെ അളവിലുള്ള ഒരു ദിവസം (فِي يَوْمٍ كَانَ مِقْدَارُهُ خَمْسِينَ أَلْفَ سَنَةٍ -المعارج)എന്ന് ഒരിടത്ത് ക്വുർആൻ പ്രസ്താവിച്ചിട്ടുണ്ട്. ഇതേ നാളിനെ ഉദ്ദേശിച്ച് അന്ത്യദിനം (الْيَوْمَ الآخِرَ) എന്ന് പറയുന്നു. ആകാശഭൂമികളെ സൃഷ്ടിച്ച ദിവസം തന്നെ, അല്ലാഹുവിന്റെ നിശ്ചയത്തിൽ മാസങ്ങളുടെ എണ്ണം പന്ത്രണ്ടാണ് (إِنَّ عِدَّةَ الشُّهُورِ عِندَ اللَّهِ اثْنَا عَشَرَ شَهْرًا الخ - التوبة ) എന്നും ക്വുർആൻ പറയുന്നു.

അപ്പോൾ 24 മണിക്കൂർ സമയം എന്നോ, നമ്മുടെ രാവും പകലും ചേർന്ന സമയമെന്നോ ഉള്ള അർത്ഥത്തിലല്ല ഇവിടെ ആറ് ദിവസങ്ങൾ (سِتَّةِ أَيَّامٍ) എന്ന് പ്രസ്താവിച്ചതെന്ന് ഇതിൽ നിന്നെല്ലാം വ്യക്തമാണ്. ആകാശഭൂമികളുടെ ഉല്പത്തിയെക്കുറിച്ച് ശാസ്ത്രത്തിന്റെ അഭിപ്രായങ്ങൾ നോക്കുമ്പോൾ, ലക്ഷക്കണക്കിലോ, കോടിക്കണക്കിലോ ഉള്ള കാലംകൊണ്ടാണവ ഇന്നത്തെ നിലയിൽ വന്നിട്ടുള്ളതെന്ന് കാണുന്നു. ഈ നീണ്ട കാലഘട്ടങ്ങളിൽ, വ്യത്യസ്തങ്ങളായ ആറു ഉപകാലഘട്ടങ്ങൾ കഴിഞ്ഞിട്ടുണ്ടെന്നും ശാസ്ത്രജ്ഞൻമാർക്കഭിപ്രായമുണ്ട്. ശാസ്ത്രീയാഭിപ്രായങ്ങൾ ഒരിക്കലും മാറാത്ത ഉറച്ച അഭിപ്രായങ്ങളല്ല. എങ്കിലും പ്രസ്തുത അഭിപ്രായങ്ങൾ ക്വുർആൻ ആവർത്തിച്ചു ചെയ്തിട്ടുള്ള ഈ പ്രസ്താവനക്ക് വിരുദ്ധമാകുന്നില്ല എന്ന് മാത്രം. അല്ലാഹു അത്കൊണ്ട് യഥാർത്ഥത്തിൽ ഉദ്ദേശിച്ചിട്ടുള്ളതെന്താണെന്ന് സൂക്ഷ്മമായി പറയുവാൻ നമുക്ക് സാധ്യമല്ല.

59-ാം വചനത്തിന്റെ അന്ത്യത്തിൽ സൂക്ഷ്മജ്ഞാനിയായ ഒരുവനോട് അതിനെപ്പറ്റി നീ ചോദിച്ചുകൊള്ളുക (فَاسْأَلْ بِهِ خَبِيرًا) എന്നുള്ള വാക്യം വളരെ ശ്രദ്ധാർഹവും അർത്ഥവത്തും ആകുന്നു. കൂടുതൽ വിവരമുള്ള വല്ല മനുഷ്യനോടും ചോദിച്ചറിയുവാനുള്ള ഒരാഹ്വാനമല്ല ഇത്. ആകാശഭൂമികളുടെ സൃഷ്ടിയെക്കുറിച്ചും, അല്ലാഹുവിന്റെ സൃഷ്ടിമാഹാത്മ്യത്തെക്കുറിച്ചും സൂക്ഷ്മമായി അറിയുന്നവൻ, അവൻ ഒരുവൻ മാത്രമാണുള്ളതെന്നും, അതിനെപ്പറ്റി ശരിക്ക് ശരിയും സസൂക്ഷ്മവുമായ അറിവ് അവനിൽനിന്നല്ലാതെ അന്വേഷിച്ചിട്ടു ഫലമില്ലെന്നുമാണ് ആ വാക്യത്തിന്റെ താൽപര്യം. അപ്പോൾ, സത്യവിശ്വാസിയായ എതൊരുവനും, ക്വുർആന്റെ വ്യക്തമായ പ്രസ്താവനയോട് ഒപ്പിച്ചുകൊണ്ട് ആ സിദ്ധാന്തത്തിന് വ്യാഖ്യാനം നൽകുകയല്ലാതെ, അതിനൊപ്പിച്ചു ക്വുർആനെ വ്യാഖ്യാനിക്കുന്നത് ന്യായവും യുക്തവുമല്ല. ക്വുർആന്റെ വാക്യങ്ങൾ സ്പഷ്ടമായി കാട്ടിത്തരുന്ന പരിധി തെറ്റാതെ, കൂടുതൽ അറിവിനായി പരിശ്രമിക്കുകയും 'റബ്ബേ എനിക്ക് അറിവ് വർദ്ധിപ്പിച്ചു തരേണമേ' ! (رَّبِّ زِدْنِي عِلْمًا) എന്ന് നമുക്ക് പ്രാർത്ഥിക്കുകയും ചെയ്യാം.

ആകാശഭൂമികളുടെയും, അവയിലുള്ള സർവ്വവസ്തുക്കളുടെയും സ്രഷ്ടാവും, സിംഹാസനാധിപതിയുമാണ് അല്ലാഹു എന്നിരിക്കുമ്പോൾ, അവൻ അവയുടെ സർവ്വാധിപതിയും ഏകാധിപതിയുമായിരിക്കുക സ്വാഭാവികമാണ്. അതേ സമയത്ത് അവൻ പരമകാരുണികനും (الرَّحْمَن) ആകുന്നുവെന്ന് ഉണർത്തുന്നു. പാപികളായുള്ളവർക്ക്

പശ്ചാത്തപിച്ചു മടങ്ങുവാനും, പുണ്യവാൻമാർക്ക് കൂടുതൽ ആവേശവും, പ്രോത്സാഹനവും വർദ്ധിക്കുവാനും വേണ്ടിയാണത്. എന്നാൽ, അവിശ്വാസികളെ സംബന്ധിച്ചിടത്തോളം ഇതിലും ഒരു ആശയക്കുഴപ്പം! അതാണ് അടുത്ത വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്.

وَإِذَا قِيلَ لَهُمُ ٱسْجُدُوا۟ لِلرَّحْمَٰنِ قَالُوا۟ وَمَا ٱلرَّحْمَٰنُ أَنَسْجُدُ لِمَا تَأْمُرُنَا وَزَادَهُمْ نُفُورًا ۩ ﴿٦٠﴾

سجود ۩

**﴿60﴾ നിങ്ങൾ റഹ്മാന്ന് (പരമകാരുണികനായുള്ളവന്ന്) സുജൂദ് (വണക്കം) ചെയ്യുവിൻ എന്ന് അവരോട് പറയപ്പെട്ടാൽ അവർ പറയും: എന്താണ് റഹ്മാൻ?! നീ ഞങ്ങളോട് കൽപിക്കുന്നതിന് ഞങ്ങൾ സുജൂദ് ചെയ്യുകയോ?! അത് [ആ വാക്ക്] അവർക്ക് വെറുപ്പ് അധികരിപ്പിക്കു കയും ചെയ്യുന്നതാണ്.**

---

﴿60﴾ وَإِذَاقِيلَ പറയപ്പെട്ടാൽ لَهُمُ അവരോട് اسْجُدُوا നിങ്ങൾ സുജൂദ് (വണക്കം, സാഷ്ടാംഗ നമസ്കാരം)ചെയ്യുവിൻ, തലകുനിക്കുവിൻ لِلرَّحْمَٰنِ റഹ്മാന്ന് (പരമകാരുണികന്) قَالُوا അവർ പറയും, പറയുന്നു وَمَاالرَّحْمَٰنُ എന്താണ് റഹ്മാൻ, ഏതാണ് പരമകാരുണികൻ أَنَسْجُدُ ഞങ്ങൾ സുജൂദ് ചെയ്കയോ لِمَاتَأْمُرُنَا നീ ഞങ്ങളോട് കൽപിക്കുന്നതിന് وَزَادَهُمْ അതവർക്ക് വർദ്ധിപ്പിക്കുകയും ചെയ്യും نُفُورًا വെറുപ്പ്, അറപ്പ്, മിരട്ട്

---

ഈ ആയത്ത് ഓതിയാൽ ഓത്തിന്റെ സുജൂദ് ചെയ്യേണ്ടതാകുന്നു.

അല്ലാഹുവിന്റെ മഹൽഗുണങ്ങളെ വിശേഷിപ്പിക്കുന്ന പല തിരുനാമങ്ങളിൽ ഒന്നാണ് റഹ്മാൻ (الرّحْمَن) എന്ന നാമവും. അല്ലാഹു (الله) എന്ന നാമത്തെക്കഴിച്ചാൽ ഇതിനാണ് ക്വുർആനിൽ മറ്റേതിനെക്കാളും പ്രാധാന്യം കൽപിച്ചു കാണുന്നത്. അവന്റെ അപാരമായ കൃപാകടാക്ഷത്തെയും അതിയായ ദയാശീലത്തെയും അത് ദ്യോതിപ്പിക്കുന്നു. പരമകാരുണികൻ എന്നാണല്ലോ അതിന്റെ അർത്ഥം. എല്ലാവരും അല്ലാഹുവിന്റെ കാരുണ്യത്തിൽ ആവേശവും മോഹവും ഉള്ളവരായിരിക്കണമെന്നും, ഏത് മഹാപാപിയായിരുന്നാലും അവൻ പശ്ചാത്തപിക്കുന്ന പക്ഷം, നിരാശപ്പെടേണ്ടതില്ലെന്നും ഓർമിപ്പിക്കുവാനാണ് ഇതുപോലെയുള്ള പല സന്ദർഭങ്ങളിലും - സ്വതന്ത്രനാമമായിക്കൊണ്ടും, അല്ലാഹു എന്ന നാമത്തിന്റെ വിശേഷണമായിക്കൊണ്ടും - റഹ്മാൻ എന്ന് ഉപയോഗിക്കപ്പെടുന്നത്.

അറബികളെ സംബന്ധിച്ചിടത്തോളം, അവർക്ക് ഈ നാമത്തിന്റെ അർത്ഥം അറിയാമെങ്കിലും, അല്ലാഹുവിന്റെ നാമമായി അതിനെ ഉപയോഗിക്കുന്നത് അവർക്ക്

സുപരിചിതമല്ലായിരുന്നു. അതുകൊണ്ടാണ് 'റഹ്മാന്ന് സുജൂദ് ചെയ്യുവിൻ' എന്ന് അവരോട് പറയപ്പെട്ടാൽ അവർ എന്താണ് 'റഹ്മാൻ' എന്ന് ചോദിക്കുവാൻ കാരണമെന്നത്രെ പല ക്വുർആൻ വ്യാഖ്യാതാക്കളും പ്രസ്താവിക്കുന്നത്. ഹുദൈബിയ്യായിലെ സന്ധിപത്രത്തിന്റെ ആരംഭത്തിൽ ബിസ്മില്ലാഹിർറഹ്മാനിർറഹീം എന്നെഴുതുവാൻ നബിﷺ എഴുത്തുകാരനോട് പറഞ്ഞുകൊടുത്തപ്പോൾ, ക്വുറൈശികൾ അതിന് വിസമ്മതിക്കുകയുണ്ടായി. അവർ പറഞ്ഞു: ഞങ്ങൾക്ക് റഹ്മാനും റഹീമും പരിചയമില്ല, (പഴയ പതിവനനുസരിച്ച്) മുമ്പ് എഴുതാറുള്ളത്പോലെ ബിസ്മികല്ലാഹുമ്മ (**باسمك اللهم** അല്ലാഹുവേ നിന്റെ നാമത്തിൽ) എന്നെഴുതണം. ഇതേ കാരണത്താൽ - ഈ പേര് അല്ലാഹുവിന് ഉപയോഗിക്കുക പതിവില്ലായ്മ-തന്നെയാണ് ഇവിടെയും അവർ റഹ്മാൻ എന്താണ് എന്ന് ചോദിച്ചതെന്ന് ഇബ്നു കഥീറും(റ) പ്രസ്താവിച്ചിരിക്കുന്നു.

മൂസാ നബി(അ)യോട് ഫിർഔൻ 'എന്താണ് ലോകരക്ഷിതാവ് ?!' (وَمَا رَبُّ الْعَالَمِينَ) എന്ന് ചോദിക്കുകയുണ്ടായത് പോലെ, അഹങ്കാരപൂർവ്വം മുശ്രിക്കുകൾ ചോദിച്ചതാണ് ഇതെന്ന് വേറൊരു കൂട്ടർ അഭിപ്രായപ്പെടുന്നു. മറ്റു ചിലർ പറയുന്നതിങ്ങിനെയാകുന്നു: 'അല്ലാഹുവിനെ ഒരു ക്രൂരനും കഠിനനുമായിട്ടല്ലാതെ, കാരുണ്യവാനായും ദയാലുവായും പൗരാണികജനങ്ങൾ മനസ്സിലാക്കിയിരുന്നില്ല. പരമകാരുണികൻ എന്നർത്ഥമായ 'റഹ്മാൻ' എന്ന പേര് കേട്ടപ്പോൾ അവർക്കത് ഗ്രഹിക്കുവാൻ കഴിഞ്ഞില്ല. അതാണ് ഈ ചോദ്യത്തിന് കാരണം.' പക്ഷേ, താഴെ ഉദ്ധരിക്കുന്ന ക്വുർആൻ വചനത്തിന്റെ വെളിച്ചത്തിൽ നോക്കുമ്പോൾ ഒന്നാമത്തെ അഭിപ്രായമാണ് ഈ മൂന്നിൽവെച്ച് സ്വീകാര്യമായതെന്ന് കാണാം. സൂ: ബനുഇസ്റാഈലിൽ അല്ലാഹു പറയുന്നു:

قُلِ ادْعُوا اللَّهَ أَوِ ادْعُوا الرَّحْمَٰنَ أَيًّا مَّا تَدْعُوا فَلَهُ الْأَسْمَاءُ الْحُسْنَىٰ –بنوا اسرائيل

(പറയുക: നിങ്ങൾ 'അല്ലാഹു' എന്ന് വിളിച്ചേക്കുക, അല്ലെങ്കിൽ 'റഹ്മാൻ' എന്ന് വിളിച്ചേക്കുക ഏത്തന്നെ നിങ്ങൾ വിളിക്കുന്നതായാലും അവന് അത്യുത്തമമായ നാമങ്ങളുണ്ട്) പ്രത്യുത നാമങ്ങളിൽ ഏതും ഉപയോഗിക്കുന്നതിന് വിരോധമില്ലെന്ന് സാരം.

## വിഭാഗം - 6

تَبَارَكَ الَّذِي جَعَلَ فِي السَّمَاءِ بُرُوجًا وَجَعَلَ فِيهَا سِرَاجًا وَقَمَرًا مُّنِيرًا ﴿٦١﴾

**《61》 ആകാശത്തിൽ ഗ്രഹമണ്ഡലങ്ങൾ (അഥവാ രാശി മണ്ഡലങ്ങൾ) ഉണ്ടാക്കിയിട്ടുള്ളവൻ നൻമയേറിയവനാകുന്നു, അതിൽ ഒരു ദീപവും, പ്രകാശം നൽകുന്ന ഒരു ചന്ദ്രനും അവൻ ഉണ്ടാക്കിയിരിക്കുന്നു.**

وَهُوَ الَّذِي جَعَلَ اللَّيْلَ وَالنَّهَارَ خِلْفَةً لِّمَنْ أَرَادَ أَن يَذَّكَّرَ أَوْ أَرَادَ

**《62》 അവൻതന്നെയാണ് - ആലോചിച്ചു നോക്കുവാൻ ഉദ്ദേശിക്കുകയോ, അല്ലെങ്കിൽ നന്ദിചെയ്‌വാൻ ഉദ്ദേശിക്കുകയോ ചെയ്യുന്നവർക്ക് വേണ്ടി -രാവിനെയും, പകലിനെയും**

മാറിവന്നുകൊണ്ടിരിക്കുന്നതാക്കിയവനും. شُكُورًا ﴿٦٢﴾

﴾61﴿ تَبَارَكَ നന്മയേറിയവനാകുന്നു, മഹത്വമേറിയവനാകുന്നു الَّذِي جَعَلَ ആക്കിയിട്ടുള്ളവൻ فِي السَّمَاءِ ആകാശത്തിൽ, بُرُوجًا രാശികളെ, ഗ്രഹമണ്ഡലങ്ങളെ وَجَعَلَ അവൻ ആക്കുകയും ചെയ്തു, ഉണ്ടാക്കുകയും ചെയ്തു فِيهَا അതിൽ سِرَاجًا ഒരു വിളക്ക്, ദീപം وَقَمَرًا ഒരു ചന്ദ്രനെയും مُنِيرًا പ്രകാശിക്കുന്ന, പ്രകാശമുള്ളതായ ﴾62﴿ وَهُوَ الَّذِي അവൻതന്നെയാണ് യാതൊരുവനും جَعَلَ اللَّيْلَ അവൻ രാത്രിയെ ആക്കി وَالنَّهَارَ പകലിനെയും خِلْفَةً മാറിവരുന്നത് لِمَنْ أَرَادَ ഉദ്ദേശിക്കുന്നവന് വേണ്ടി أَنْ يَذَّكَّرَ ഉറ്റാലോചിക്കുവാൻ أَوْ أَرَادَ അല്ലെങ്കിൽ ഉദ്ദേശിക്കുന്ന شُكُورًا നന്ദി ചെയ്‌വാൻ, കൃതജ്ഞത കാണിക്കാൻ.

ദീപം (سِرَاجًا) എന്ന് പറഞ്ഞത് സൂര്യനെ ഉദ്ദേശിച്ചാകുന്നു. സൂര്യൻ അതിന്റെ ഉപഗ്രഹമായ ഭൂമിക്കും, ഭൂമിയുടെ ഉപഗ്രഹമായ ചന്ദ്രനും വെളിച്ചം നൽകുന്നതും, സ്വയം പ്രകാശിക്കുന്നതുമാകകൊണ്ട് അതിനെ ദീപം എന്ന് വിശേഷിപ്പിച്ചതാവാം. സൂര്യപ്രകാശം ഏൽക്കാതിരിക്കുന്ന പക്ഷം ഭൂമിയും, ചന്ദ്രനും ഇരുളടഞ്ഞതാകുമായിരുന്നു. സൂര്യനിൽ നിന്ന് ചന്ദ്രനിൽ പതിക്കുന്ന പ്രകാശം ഭൂമിയിലേക്ക് തിരിച്ചടിക്കുന്നതാണ് നിലാവെളിച്ചം. സ്വയം പ്രകാശിതങ്ങളായ ഗോളങ്ങൾക്കെല്ലാംതന്നെ ശംസുകൾ (الشموس) സൂര്യന്മാർ എന്നും, ചന്ദ്രനെപ്പോലുള്ള ഉപഗ്രഹങ്ങൾക്ക് ക്വമറുകൾ (الاقمار) എന്നും അറബിയിൽ പറയാറുണ്ട്. ഗ്രഹമണ്ഡലങ്ങൾ എന്നും രാശിമണ്ഡലങ്ങൾ എന്നും അർത്ഥം കൽപിച്ചത് ബുറൂജ് (بروجا) എന്ന വാക്കിനാണ്. ഏകവചനം ബുർജ് (برج) എന്നത്രെ. ഇതിന് കൊത്തളം, ഉന്നതമായ മാളിക എന്നൊക്കെയാണ് ഭാഷാർത്ഥം. വലിയ ഗ്രഹമണ്ഡലങ്ങൾക്കും, സപ്തഗ്രഹങ്ങളുടെ സഞ്ചാരമാർഗങ്ങളായ പന്ത്രണ്ട് രാശിമണ്ഡലങ്ങൾക്കും ഈ വാക്ക് ഉപയോഗിക്കാറുണ്ട്.

വമ്പിച്ച നക്ഷത്രഗോളങ്ങളായി ആകാശത്തിൽ ഏറെക്കുറെ 1000 എണ്ണമാണുള്ളതെന്നത്രെ മുൻകാലത്ത് ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടിരുന്നത്. ഇന്നാകട്ടെ, പരിഷ്കരിച്ച ടെലസ്കോപ്പ് (ദൂരദർശിനി)കളുടെ സഹായത്താൽ രണ്ട് കോടിയിലധികം മഹാനക്ഷത്രങ്ങൾ കണ്ടുപിടിക്കപ്പെട്ടിരിക്കുന്നു. എനിയും, പുതിയ നിരീക്ഷണങ്ങൾ അവയുടെ എണ്ണം വർദ്ധിപ്പിച്ചു പ്രസ്താവിച്ചുകൊണ്ടിരിക്കും. നിരീക്ഷണമാർഗങ്ങളും, നിരീക്ഷണസാമഗ്രികളും എത്ര പുരോഗമിച്ചാലും , അവയുടെ ഏറ്റവും സൂക്ഷ്മമായ വിവരവും, കൃത്യമായ എണ്ണ വണ്ണവും അവയുടെ സ്രഷ്ടാവായ സർവ്വജ്ഞന് മാത്രമേ കണക്കാക്കുവാൻ കഴിയുകയുള്ളൂ.

സപ്തഗ്രഹങ്ങൾ, സൂര്യചന്ദ്രൻമാർ, രാപ്പകലുകൾ എന്നിവയെ സംബന്ധിച്ച് സൂറത്തുൽ അൻബിയാഉ് 33-ാം വചനത്തിന്റെ വിവരണത്തിൽ നാം പലതും വിശദീകരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ കൂടുതലൊന്നും പറയേണ്ടതില്ല. രാശിമണ്ഡലങ്ങൾ മാസത്തിന് ഒന്നുവീതം 12 രാശികളായി കണക്കാക്കപ്പെട്ടിരിക്കുന്നു. മേടം തുടങ്ങി മീനം വരെയുള്ള 12 മലയാള മാസപ്പേരുകൾ അതത് മാസത്തിലെ രാശിനാമങ്ങൾ കൂടിയാകുന്നു. *(*)* ഓരോ രാശിമാർഗത്തിലൂടെയും സൂര്യൻ സഞ്ചരിക്കുന്ന കാലത്തിനാണ് സൂര്യമാസങ്ങൾ എന്ന് പറയുന്നത്. ഓരോന്നിനും സഞ്ചരിക്കുന്ന കാലയളവിൽ അൽപം

ഏറ്റക്കുറവുള്ളതുകൊണ്ടാണ് ചില മാസങ്ങളിൽ ദിവസങ്ങൾ ഏറിയും കുറഞ്ഞും വരുന്നത്.

രാവോ പകലോ സ്ഥിരമായി നില്ക്കാതെ ഒന്നിന് ശേഷം ഒന്നായി വന്നും പോയും കൊണ്ടിരിക്കുന്നതിനാലാണ് അവയെപ്പറ്റി മാറിമാറി വരുന്നത് (**خلفة**) എന്ന് പ്രസ്താവിച്ചത്. ഈ മാറ്റങ്ങളും, അതിന് കാരണമാകുന്ന ഗോളചലനങ്ങളുടെ നിയന്ത്രണവും, ചിന്തിക്കുന്നവർക്ക് ചിന്തിക്കുവാൻ ധാരാളം വക നൽകുന്നു. അത്‌വഴി അല്ലാഹുവിന്റെ സൃഷ്ടിവൈഭവവും, നിത്യാനുഗ്രഹങ്ങളും, ഓർക്കുവാനും, അവനോട് നന്ദിയുള്ളവരായിരിക്കുവാനും അവസരം ലഭിക്കുകയും ചെയ്യുന്നു. ചിന്തിക്കുവാൻ തയ്യാറില്ലാത്തവന്റെയും, നന്ദികെട്ടവന്റെയും കൺമുമ്പിൽ എന്ത്തന്നെ കണ്ടാലും, അവനിൽ അത് യാതൊരു കോളിളക്കവും ഉണ്ടാക്കുന്നതല്ലല്ലോ. അവൻ രാത്രി ഉറങ്ങുവാനും, പകൽ ദേഹേച്ഛകൾ നിറവേറ്റുവാനും ഉപയോഗപ്പെടുത്തുമെന്നുമാത്രം. വീണ്ടുവിചാരവും ഉപകാര സ്മരണയുമുള്ള ഭാഗ്യവാൻമാരാകട്ടെ, രാപ്പകലുകളിൽ ഓരോന്നിനെയും –അതതിന്റെ സ്വഭാവവിശേഷത കണക്കിലെടുത്തുകൊണ്ട് – ഉപയോഗപ്പെടുത്തുവാൻ ശ്രമിക്കും. പകൽ ചെയ്തുപോയ തെറ്റിനെപ്പറ്റി രാത്രിയിലും, രാത്രിയിൽ വന്നുപോയ കുറ്റത്തെപ്പറ്റി പകലിലും അവന് വീണ്ടുവിചാരവും ഖേദവും വരുന്നു. അതത് സമയത്തിനനുയോജ്യമായ സൽപ്രവൃത്തികളും അവൻ ചെയ്യുന്നു. അങ്ങിനെ രാവും പകലും അവന് ഗുണകരമായി അവൻ ഉപയോഗപ്പെടുത്തും. **والله الموفق**

നബിﷺ അരുളിച്ചെയ്ത ഒരു ഹദീഥ് ഇവിടെ ഓർമിക്കുന്നത് സന്ദർഭോചിതമായിരിക്കും. അവിടുന്നു പറയുന്നു:

**ان‌الله يبسط يده بالليل ليتوب مسيئ النهار ويبسط يده بالنهار ليتوب مسيئ الليل حتى تطلع الشمس من مغربها - رواه مسلم**

സാരം: പകലിൽ തിന്മചെയ്തവൻ ഖേദിച്ചു മടങ്ങുന്നത് സ്വീകരിക്കുവാനായി അല്ലാഹു രാത്രിയിൽ അവന്റെ കൈനീട്ടുന്നു; രാത്രിയിൽ തിൻമ ചെയ്തവൻ പശ്ചാത്തപിക്കുന്നത് സ്വീകരിക്കുവാനായി അവൻ പകലിലും കൈനീട്ടുന്നു. (ലോകാവസാനത്തിങ്കൽവെച്ച്) സൂര്യൻ പടിഞ്ഞാറ് ഉദയം ചെയ്യുന്ന കാലംവരെ ഇതുണ്ടാകും. (മു) അവിശ്വാസികളും, കൃതഘ്നരുമായ ജനങ്ങളുടെ പല സ്ഥിതിഗതികൾ വിവരിച്ചു കഴിഞ്ഞ ശേഷം, അല്ലാഹുവിൽ ശരിക്ക് വിശ്വസിക്കുന്ന സജ്ജനങ്ങളുടെ ചില സവിശേഷഗുണങ്ങളാണ് തുടർന്നുള്ള വചനങ്ങളിൽ പ്രസ്താവിക്കുന്നത്.

وَعِبَادُ ٱلرَّحۡمَٰنِ ٱلَّذِينَ يَمۡشُونَ عَلَى ٱلۡأَرۡضِ هَوۡنٗا وَإِذَا خَاطَبَهُمُ

**﴾63﴿ റഹ്മാനായുള്ളവന്റെ [പരമ കാരുണികന്റെ] അടിയാൻമാർ, ഭൂമിയിൽ വിനയത്തോടെ നടക്കുന്നവ രത്രെ. അറിവില്ലാത്തവർ അവരെ**

---

***(*) അറബിയിൽ പന്ത്രണ്ട് രാശികളുടെ പേരുകൾ ക്രമപ്രകാരം ഇവയാകുന്നു:***

**الحمل، الثور، الجوزاء، السرطان، الاسد، السنبلة، الميزان، العقرب، القوس، الجدى، الدلو، الحوت**

ٱلْجَٰهِلُونَ قَالُوا۟ سَلَٰمًا ﴿٦٣﴾

**അഭിമുഖീകരിക്കുന്നതായാൽ, അവർ സമാധാനപരമായത് പറയുന്നതാണ്.**

﴾63﴿ وَعِبَادُالرَّحْمَٰنِ റഹ്മാന്റെ അടിയാൻമാർ الَّذِينَ യാതൊരു കൂട്ടരാകുന്നു يَمْشُونَ അവർ നടക്കും عَلَى الأَرْضِ ഭൂമിയിൽ هَوْنًا വിനയത്തോടെ, എളിയ നിലയിൽ وَإِذَاخَاطَبَهُمُ അവരെ അഭിമുഖീകരിച്ചാൽ, അവരോട് നേരിട്ടാൽ الْجَاهِلُونَ അജ്ഞൻമാർ, മൂഢന്മാർ, അറിവില്ലാത്തവർ قَالُوا അവർ പറയും سَلامًا സമാധാനമായത്, സമാധാനവാക്ക്, സലാം എന്ന്.

റഹ്മാന്റെ അടിയാന്മാർ എന്ന് വിശേഷിപ്പിച്ചത് തന്നെ ഈ ഭാഗ്യവാൻമാരുടെ ശ്രേഷ്ഠതക്ക് മകുടം ചാർത്തുന്നു. ഇവർ പിശാചിന്റെയോ, ദേഹേച്ഛയുടെയോ, ഐഹിക സുഖത്തിന്റെയോ, പരദൈവങ്ങളുടെയോ അടിമകളാകാതെ, പരമകാരുണികന്റെ സാമീപ്യത്തിനും അപാരമായ കരുണക്കും പാത്രവാൻമാരായിട്ടുള്ളവരാണെന്ന് ആ പേർതന്നെ സൂചിപ്പിക്കുന്നു. ഇവരുടെ ലക്ഷണങ്ങളായി ഒമ്പത് സൽഗുണങ്ങൾ അല്ലാഹു ഇവിടെ എടുത്തുപറയുന്നത് കാണാം:

1-ാമത്: അവർ ഭൂമിയിൽകൂടി നടക്കുന്നത് വിനയത്തോടെയായിരിക്കും. അടക്കത്തോടും ഒതുക്കത്തോടും കൂടി, അനാവശ്യത്തിലും, അക്രമത്തിലും പങ്കെടുക്കാതെ, വിനോദങ്ങളിൽ മുഴുകാതെ, അഹംഭാവമോ, പത്രാസോ കൂടാതെ വളരെ പാകതയുള്ളവരായിട്ടാണ് അവർ ഭൂമുഖത്ത് കഴിഞ്ഞുകൂടുക. അഥവാ – ഇബ്നു അബ്ബാസ് (റ) പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടത്പോലെ – അറിവും, സഹനവും, ഒതുക്കവും, മാന്യതയും ഉള്ളവരായിരിക്കും. മന്ദംമന്ദം നടന്നുപോകണമെന്നല്ല, ആയത്തിന്റെ താൽപര്യം. നബി തിരുമേനിﷺയുടെ നടത്തത്തെക്കുറിച്ച് വിവരിക്കുന്ന ഹദീഥുകളിൽ, അവിടുന്ന് വേഗം കാലടികൾ പൊക്കിയെടുത്ത് നടക്കുകയും, ഒരു കുന്നിൻചരുവിൽ കൂടി ഇറങ്ങിവരുന്ന പ്രകാരം (എളുപ്പത്തിൽ) നടക്കുകയും പതിവായിരുന്നുവെന്ന് കാണാം.

2-ാമത്: അജ്ഞൻമാരായ – കാര്യവിവരമില്ലത്ത – ആളുകൾ അവരുമായി അഭിമുഖീകരിക്കുമ്പോൾ അവർ സമാധാനപരമായ വാക്കുകൾ ഉപയോഗിക്കും. അവർ ഇങ്ങോട്ട് ഉപയോഗിക്കുന്നതരത്തിലുള്ള വിഡ്ഢിത്തങ്ങളോ, മര്യാദകെട്ട വാക്കുകളോ അങ്ങോട്ട് പറയാതെ, വിട്ടുവീഴ്ചയും നല്ലവാക്കും ഉപയോഗിക്കും എന്നർത്ഥം. ഈ രണ്ട് ഗുണങ്ങളിൽ നിന്ന് ഇവരുടെ സ്വഭാവ ഗുണം പൊതുവിലും, ജനങ്ങളുമായുള്ള പെരുമാറ്റ ക്രമം വിശേഷിച്ചും മനസ്സിലാക്കാമല്ലോ. എന്നാൽ, അല്ലാഹുവുമായുള്ള കാര്യങ്ങളിൽ ഇവരുടെ നിലപാട് എന്തായിരിക്കുമെന്ന് നോക്കുക:

وَٱلَّذِينَ يَبِيتُونَ لِرَبِّهِمْ سُجَّدًا وَقِيَٰمًا ﴿٦٤﴾

**﴾64﴿ തങ്ങളുടെ രക്ഷിതാവിന് സുജൂദ് [സാഷ്ടാംഗ നമസ്കാരം] ചെയ്യുന്നവരും, നിന്ന് നമസ്കരിക്കുന്നവരുമായികൊണ്ട് രാക്കഴിച്ചു കൂട്ടുന്നവരുമാകുന്നു.**

وَٱلَّذِينَ يَقُولُونَ رَبَّنَا ٱصْرِفْ عَنَّا

**﴾65﴿ (ഇപ്രകാരം) പറയാറുള്ളവരുമാണ്: ഞങ്ങളുടെ റബ്ബേ, നരക**

عَذَابَ جَهَنَّمَ ۖ إِنَّ عَذَابَهَا كَانَ غَرَامًا ﴿٦٥﴾

ശിക്ഷ ഞങ്ങളിൽ നിന്ന് ഒഴിവാക്കിത്തരേണമേ! നിശ്ചയമായും അതിന്റെ ശിക്ഷ ഒരു തീരാനഷ്ടമാകുന്നു:

إِنَّهَا سَاءَتْ مُسْتَقَرًّا وَمُقَامًا ﴿٦٦﴾

《66》 നിശ്ചയമായും അത് [നരകം] വളരെ ചീത്തയായ താവ ളവും പാർപ്പിടവും തന്നെയാണ്!

---

《64》 وَالَّذِينَ يَبِيتُونَ രാക്കഴിക്കുന്നവരുമാണ് لِرَبِّهِمْ തങ്ങളുടെ റബ്ബിന് سُجَّدًا സുജൂദ് (സാഷ്ടാംഗ നമസ്കാരം) ചെയ്യുന്നവരായും وَقِيَامًا നിൽക്കുന്നവരായും(നിന്ന് നമസ്കരിക്കുന്നവരായും) 《65》 وَالَّذِينَ يَقُولُونَ പറയുന്നവരുമാകുന്നു رَبَّنَا ഞങ്ങളുടെ റബ്ബ് اصْرِفْ നീ തിരിച്ചുകളയണേ, അകറ്റേണമേ, ഒഴിവാക്കിത്തരേണമേ عَنَّا ഞങ്ങളിൽ നിന്ന് عَذَابَ جَهَنَّمَ നരകശിക്ഷയെ إِنَّ عَذَابَهَا നിശ്ചയമായും അതിന്റെ ശിക്ഷ كَانَ ആകുന്നു, ആയിരിക്കുന്നു غَرَامًا ഒഴിയാനഷ്ടം, തീരാനഷ്ടം, വേറിടാത്തത്, ഭാരപ്പെട്ടത് 《66》 إِنَّهَا നിശ്ചയമായും അത് سَاءَتْ വളരെ ചീത്തയാണ്, വളരെ മോശപ്പെട്ടതാണ് مُسْتَقَرًّا താവളം, ഭവനം وَمُقَامًا പാർപ്പിടവും, താമസസ്ഥലവും

---

സുജൂദും, നിറുത്തവും നമസ്കാരകർമത്തിലെ രണ്ട് പ്രധാന ഭാഗങ്ങളാകുന്നു. സുജൂദ് ഇതര ആരാധനാകർമങ്ങളിൽവെച്ച് കൂടുതൽ ഭക്തിപ്രകടമാകുന്നതും, കൂടുതൽ പ്രധാനപ്പെട്ടതുമത്രെ. രാത്രിയിൽ വളരെയേറെ സമയം ഇവർ നമസ്കാര കർമത്തിലായി ചിലവാക്കുമെന്ന് സാരം. രാത്രി നമസ്കാരത്തെപ്പറ്റി ക്വുർആനിലും ഹദീഥിലും ധാരാളം പ്രോത്സാഹിപ്പിച്ചിട്ടുള്ളതാണ്. നബിﷺ ചിലപ്പോൾ, കാലുകളിൽ നീർകെട്ടുമാറ് ദീർഘസമയം രാത്രിനമസ്കാരത്തിൽ മുഴുകിയിരുന്നുവെന്നത് പരക്കെ അറിയപ്പെട്ടതാണല്ലോ. അവിടുന്ന് ഇപ്രകാരം അരുളിച്ചെയ്യുകയും ചെയ്തിരിക്കുന്നു: നിർബന്ധ നമസ്കാരങ്ങളെ കഴിച്ചാൽ പിന്നെ, നമസ്കാരത്തിൽവെച്ച് ഏറ്റവും ശ്രേഷ്ഠമായത് രാത്രിക്കുള്ളിൽ ചെയ്യുന്ന നമസ്കാരമാകുന്നു. (افضل الصلوة بعد المفروضة صلوة فى جوف الليل - رواه احمد) സ്വർഗസ്ഥരായ സജ്ജനങ്ങളെക്കുറിച്ച് പ്രസ്താവിക്കുന്ന മദ്ധ്യേ ക്വുർആനിൽ ഒരിടത്ത് ഇപ്രകാരം പറയുന്നു: രാത്രിയിൽ അവർ ഉറങ്ങുന്നത് കുറവായിരുന്നു. നിശാന്ത്യസമയങ്ങളിൽ(പാതിരക്കും പ്രഭാതത്തിനും ഇടക്കുവെച്ച്) അവർ പാപമോചനം തേടുകയും ചെയ്തിരുന്നു. (كَانُوا قَلِيلاً مِنَ اللَّيْلِ مَا يَهْجَعُون وَبِالأسحارِ هُمْ يَسْتَغْفِرُونَ)

റഹ്മാന്റെ അടിയാൻമാർ, ജനങ്ങളുമായി നന്നായി പെരുമാറുന്നവരും, വിനയശീലൻമാരും, അല്ലാഹുവിന്റെ ആരാധനയിലും സ്മരണയിലും മുഴുകിയവരും തന്നെ. എങ്കിലും, അതേ സമയത്ത് അവർ അല്ലാഹുവിന്റെ ശിക്ഷയെക്കുറിച്ച് സദാ ഭയപ്പാടുള്ളവരുമാകുന്നു. അതുകൊണ്ട് അവർ എപ്പോഴും നരകശിക്ഷയിൽ നിന്ന് ഒഴിവാക്കേണമേ എന്ന് അല്ലാഹുവിനോട് പ്രാർത്ഥിച്ചുകൊണ്ടിരിക്കും. വെറുതെ ഈ വാക്കുകൾ

ഉരുവിട്ടു പറയുകയല്ല. നരകശിക്ഷയുടെ കാഠിന്യവും, അത് അനുഭവപ്പെടുന്ന പക്ഷം ഉണ്ടാകുന്ന തീരാനഷ്ടവും മനസ്സിലാക്കിക്കൊണ്ടും ഓർത്തുകൊണ്ടും തന്നെയാണവരുടെ പ്രാർത്ഥന.

ഇവരുടെ 3-ാമതും, 4-ാമതും ഗുണങ്ങളാണ് ഈ രണ്ടു വചനങ്ങളിൽ നാം കണ്ടത്, 5-ാമത് ഗുണം ധനപരമായ കാര്യങ്ങളിലാകുന്നു, അല്ലാഹു പറയുന്നു :

وَٱلَّذِينَ إِذَآ أَنفَقُواْ لَمْ يُسْرِفُواْ وَلَمْ يَقْتُرُواْ وَكَانَ بَيْنَ ذَٰلِكَ قَوَامًا ﴿٦٧﴾

**《67》 തങ്ങൾ ചിലവ് ചെയ്യുന്നതായാൽ, അമിതവ്യയം ചെയ്കയാകട്ടെ, പിശുക്ക് കാണിക്കുകയാകട്ടെ ചെയ്യാത്തവരുമാകുന്നു; അതിനിടയിൽ മിതമായതായിരിക്കുന്നതാണ് (അത്)**

《67》 وَالَّذِينَ യാതൊരുകൂട്ടരും, إِذَا أَنفَقُوا അവർ ചിലവഴിക്കുന്നതായാൽ لَمْ يُسْرِفُوا അവർ അതിരുകവിയുകയില്ല, അമിതവ്യയം ചെയ്കയില്ല وَلَمْ يَقْتُرُوا അവർ ലുബ്ധ് (പിശുക്ക്) കാണിക്കുകയുമില്ല, കടുസ്സ് കാണിക്കയുമില്ല وَكَانَ അതായിരിക്കും بَيْنَ ذَٰلِكَ അതിനിടക്ക്, قواما മിതമായത്, ചൊവ്വായത്.

യാതൊന്നും ചിലവഴിക്കാത്ത ആളുകളുണ്ടാകുകയില്ല. ചിലവഴിക്കുന്നതിലുള്ള ഏറ്റക്കുറവ്, ചിലവഴിക്കുന്ന വിഷയത്തിന്റെ ഗുണദോഷം, ചിലവഴിക്കുന്നവന്റെ പരിതഃസ്ഥിതി എന്നിവ നോക്കിയിട്ടാണ് ഒരാളുടെ ലുബ്ധതയും, അമിതത്വവും കണക്കാക്കുന്നത്. മിക്കജനങ്ങളും ഈ രണ്ടിലൊരു തരത്തിൽ പെട്ടവരായിരിക്കും, ഇക്കൂട്ടരാകട്ടെ, രണ്ട്തരത്തിലും ഉൾപ്പെടുന്നില്ല. അവർ എല്ലാ നിലക്കും മിതത്വം പാലിക്കുന്നവരായിരിക്കും.

മിതമായി ചിലവഴിക്കേണ്ടത് ദാനധർമങ്ങളിൽ മാത്രമല്ല, സ്വന്താവശ്യങ്ങളിലും, വീട്ടാവശ്യങ്ങളിലും, എന്നുവേണ്ട മറ്റെല്ലാ കാര്യങ്ങളിലും അതാവശ്യമത്രെ. വാസ്തവത്തിൽ ദാനധർമാദിവിഷയങ്ങളെക്കാൾ മിതത്വം ഗൗനിക്കേണ്ടത് അവയിലാണ്താനും. മുജാഹിദ് (റ) പ്രസ്താവിച്ചതായി ഇങ്ങിനെ നിവേദനം ചെയ്യപ്പെടുന്നു : അല്ലാഹുവിനെ അനുസരിക്കുന്ന വിഷയത്തിൽ *(*)* അബൂകുബൈസ് മലയോളം സ്വർണം ചിലവഴിച്ചാലും അത് അമിതവ്യയമല്ല; അല്ലാഹുവിനോട് അനുസരണക്കേട് കാണിക്കുന്ന കാര്യത്തിൽ ഒരു സേർ(ധാന്യം) ചിലവഴിച്ചാലും അത് അമിതവ്യയമാകുന്നു. 6-ാമത് ഗുണവിശേഷം അടുത്ത വചനത്തിൽ പ്രസ്താവിക്കുന്നു:

وَٱلَّذِينَ لَا يَدْعُونَ مَعَ ٱللَّهِ إِلَٰهًا ءَاخَرَ وَلَا يَقْتُلُونَ ٱلنَّفْسَ ٱلَّتِى حَرَّمَ ٱللَّهُ إِلَّا بِٱلْحَقِّ وَلَا يَزْنُونَ

**《68》അല്ലാഹുവിനോട്കൂടെ വേറെ ഒരു ആരാധ്യനെയും (വിളിച്ചു പ്രാർത്ഥി)ക്കാത്തവരുമാകുന്നു; അല്ലാഹു വിരോധിച്ചിട്ടുള്ള ദേഹത്തെ (ശരിയായ) ന്യായപ്രകാരമല്ലാതെ അവർ കൊലപ്പെടുത്തുകയുമില്ല; അവർ വ്യഭിചാരം ചെയ്കയുമില്ല (അങ്ങിനെയുള്ളവരുമായിരിക്കും)**

*(*) മക്കയിലെ ഒരു മലയാണ് അബൂകുബൈസ് (ابو قبيس)*

وَمَن يَفْعَلْ ذَٰلِكَ يَلْقَ أَثَامًا ﴿٦٨﴾

**ആരെങ്കിലും അത് (മൂന്നും) ചെയ്യുന്നതായാൽ അവൻ, കുറ്റം (ചെയ്തതിന്റെ ശിക്ഷ) കണ്ടെത്തുന്നതാണ്;**

يُضَٰعَفْ لَهُ ٱلْعَذَابُ يَوْمَ ٱلْقِيَٰمَةِ وَيَخْلُدْ فِيهِۦ مُهَانًا ﴿٦٩﴾

**《69》 അതായത്, ക്വിയാമത്ത് നാളിൽ അവന് ശിക്ഷ ഇരട്ടിച്ചു കൊടുക്കപ്പെടും; നിന്ദ്യനായ നില യിൽ അതിലവൻ ശാശ്വതനായി രിക്കയും ചെയ്യും.**

---

《68》 وَالَّذِينَ യാതൊരു കൂട്ടരുമാണ് لَا يَدْعُونَ അവർ വിളിക്കയില്ല, പ്രാർത്ഥിക്കയില്ല مَعَ اللَّهِ അല്ലാഹുവിന്റെ കൂടെ إِلَٰهًا آخَرَ വേറെ ആരാധ്യനെ, ദൈവത്തെ وَلَا يَقْتُلُونَ അവർ കൊലപ്പെടുത്തുകയുമില്ല النَّفْسَ ദേഹത്തെ, ആളെ, ആത്മാവിനെ الَّتِي حَرَّمَ اللَّهُ അല്ലാഹു വിലക്കിയ, വിരോധിച്ച, ഹറാമാക്കിയ إِلَّا بِالْحَقِّ ന്യായപ്രകാരമല്ലാതെ, മുറപ്രകാരമല്ലാതെ وَلَا يَزْنُونَ അവർ വ്യഭിചരിക്കുകയുമില്ല وَمَن يَفْعَلْ ആരെങ്കിലും ചെയ്താൽ, ആർ ചെയ്യുന്നുവോ ذَٰلِكَ അത് يَلْقَ അവൻ കാണും, കണ്ടെത്തും أَثَامًا കുറ്റത്തെ (ശിക്ഷയെ) 《69》 يُضَاعَفْ ഇരട്ടിക്കപ്പെടും لَهُ അവന്ന് الْعَذَابُ ശിക്ഷ يَوْمَ الْقِيَامَةِ ക്വിയാമത്ത് നാളിൽ وَيَخْلُدْ അവൻ ശാശ്വതമായിരിക്കയും ചെയ്യും فِيهِ അതിൽ مُهَانًا നിന്ദ്യനായ നിലയിൽ , അപമാനിക്കപ്പെട്ടവനായിക്കൊണ്ട്.

---

പാപങ്ങളിൽവെച്ച് ഏറ്റവും വമ്പിച്ചതും, ഏറ്റവും ശിക്ഷാർഹവുമാണ് ശിർക്ക്, കൊല, വ്യഭിചാരം എന്നീ മൂന്ന് പാപങ്ങൾ. ഒരു സാധാരണക്കാരനിൽ നിന്ന്പോലും അവ ഒരിക്കലും ഉണ്ടാകാവതല്ല. എന്നിരിക്കെ, റഹ്മാന്റെ അടിയാൻമാരായ സജ്ജനങ്ങളിൽ ഇത്തരം പാപങ്ങൾ തീർച്ചയായും ഉണ്ടാകുന്നതല്ലല്ലോ. അപ്പോൾ ഇക്കാര്യങ്ങൾ ഇവിടെ എടുത്തു പറഞ്ഞതിൽ നിന്ന് ഒരു സംഗതി നമുക്ക് മനസ്സിലാക്കാം. മുകളിൽ പ്രസ്താവിച്ച അഞ്ച് ഗുണങ്ങളും പ്രത്യക്ഷത്തിൽ ഒരുവനിൽ ഉള്ളതോടുകൂടി തന്നെ അവൻ ഈ മൂന്നിൽ ഏതെങ്കിലും ഒരു പാപത്തിൽ ഒരുപക്ഷേ, അകപ്പെട്ടുകൂടായ്കയില്ല. ഒരാൾ അല്ലാഹുവിനെ ആരാധിക്കുകയും, അവനോട് പ്രാർത്ഥിക്കുകയും ചെയ്യുന്നതോടൊപ്പം തന്നെ വേറെ വല്ലതിനെയും ആരാധിച്ചും, പ്രാർത്ഥിച്ചുംകൊണ്ടിരുന്നേക്കാം. അല്ലാഹുവിനോട്കൂടെ വേറെ ഒരു ഇലാഹിനെയും വിളിക്കുകയില്ല. (لَا يَدْعُونَ مَعَ اللَّهِ إِلَٰهًا آخَرَ) എന്ന് പറഞ്ഞതിൽ നിന്ന് ഈ സംഗതി നമുക്ക് മനസ്സിലാക്കുവാൻ സാധിക്കും. അതുപോലെതന്നെ, കേവലം സൽഗുണവാനായ മനുഷ്യൻ, ചിലപ്പോൾ മനുഷ്യസഹജമായ വികാരവിചാരങ്ങൾക്ക് വിധേയനായി കൊലയിലോ വ്യഭിചാരത്തിലോ ചെന്നുപെട്ടേക്കാം. ഈ മൂന്ന് വൻകുറ്റങ്ങളിലും അകപ്പെടാതിരിക്കുന്നതിന് പുറമെയാണ് വാസ്തവത്തിൽ റഹ്മാന്റെ അടിയാൻമാരുടെ മറ്റു ഗുണങ്ങൾ ഇവിടെ വിലയിരുത്തപ്പെടുന്നത്. പക്ഷേ, ഇവരും മനുഷ്യരാണല്ലോ. മനുഷ്യന്റെ പക്കൽ അബദ്ധം പിണഞ്ഞേക്കും. അവന്റെ മനഃസ്ഥിതിയിൽ മാറ്റം വന്നേക്കും. അങ്ങനെ, ഈ വൻകുറ്റങ്ങളിൽ ഏതെങ്കിലും ഒന്ന് അവൻ പ്രവർത്തിച്ചുപോയാൽ പിന്നീട് അവന് രക്ഷാമാർഗമില്ലേ? തീർച്ചയായും ഉണ്ട്. അതിനെപ്പറ്റി അടുത്ത വചനത്തിൽ തന്നെ പ്രതിപാദിക്കുന്നുമുണ്ട്. ഈ പാപങ്ങളുടെ ഭയങ്കരത കാണിക്കുകയാണ് ഈ ആയത്ത്

ചെയ്യുന്നത്.

ശിർക്കിലും, (ആരാധനയിലും, പ്രാർത്ഥനയിലും മറ്റുള്ളവരെ പങ്കുചേർക്കുന്നതിലും) വ്യഭിചാരത്തിലും അനുവദനീയമായ ഒരു ഇനവുമില്ല. കൊലയിലാകട്ടെ, ചിലത് അനുവദിക്കപ്പെട്ടതും, ചിലത് ആവശ്യമായതുമുണ്ടായിരിക്കും. പ്രതികാരശിക്ഷാനിയമം നടത്തേണ്ടി വരുക, ശത്രുക്കളുമായി യുദ്ധത്തിലേർപ്പെട്ടിരിക്കുക, അപ്പോൾ അത് ചെയ്യേണ്ടതായിവരും. അതുകൊണ്ടാണ് കൊലയെ സംബന്ധിച്ച് പറഞ്ഞപ്പോൾ ന്യായപ്രകാരമല്ലാതെ (إِلَّا بِالْحَقِّ) എന്ന് പറഞ്ഞിരിക്കുന്നത്. ഈ മൂന്ന് മഹാപാപങ്ങളുടെ ഗൗരവം എത്രമാത്രമുണ്ടെന്ന് മനസ്സിലാക്കുവാൻ, അവയുടെ ശിക്ഷയെക്കുറിച്ച് ഇതേ വചനങ്ങളിൽ തന്നെ അല്ലാഹു പറഞ്ഞ വാക്കുകൾ മാത്രം മതിയാകും. അതിന് ഒരു വിശദീകരണം ആവശ്യമില്ല. എന്നാൽ, ഈ മൂന്ന് മഹാപാപങ്ങളുടെ കൂട്ടത്തിൽ തന്നെ ഏറ്റവും നികൃഷ്ടമായ ഇനങ്ങൾ ഏതാണെന്ന് ഒരു ഹദീഥിൽ നബി ﷺ വിവരിക്കുന്നത് നോക്കുക :

عن ابن مسعود رضى الله عنه أنه قال قلت يارسول الله اى الذنب اعظم قال ان تدعو لله ندا وهو خلقك فقلت ثم اى قال ان تقتل ولدك خشية ان يطعم معك قلت ثم اى قال ان تزنى حليلة جارك فانزل الله تصديق ذلك: والذين لا يدعون مع الله إلهاآخر - الاية - رواه الشيخان

(ഇബ്നുമസ്ഊദ് (റ) പറയുന്നു: 'ഞാൻ ചോദിച്ചു: അല്ലാഹുവിന്റെ റസൂലേ, പാപത്തിൽ വെച്ച് ഏറ്റവും വമ്പിച്ചത് ഏതാണ്? അവിടുന്ന് പറഞ്ഞു: നിന്നെ സൃഷ്ടിച്ചത് അല്ലാഹുവാണ് എന്നിരിക്കെ, നീ അവന്ന് സമനെവെച്ചു പ്രാർത്ഥിക്കലാണ്. ഞാൻ ചോദിച്ചു: പിന്നെ ഏതാണ്? അവിടുന്ന് പറഞ്ഞു: നിന്റെ സന്താനം നിന്റെ ഒന്നിച്ചു ഭക്ഷണം കഴിക്കുമെന്ന് പേടിച്ചു നീ അതിനെ കൊലപ്പെടുത്തുന്നതാണ്. ഞാൻ ചോദിച്ചു: പിന്നെ ഏതാണ്? തിരുമേനി പറഞ്ഞു: നീ നിന്റെ അയൽക്കാരന്റെ ഭാര്യയെ വ്യഭിചാരം ചെയ്യലാണ്', അനന്തരം ഇപ്പറഞ്ഞതിന്റെ സത്യവൽക്കരണമായിക്കൊണ്ട് وَالَّذِينَ لَا يَدْعُونَ എന്ന് തുടങ്ങുന്ന (നാമിപ്പോൾ വായിച്ചുകൊണ്ടിരിക്കുന്ന) ആയത്ത് അവതരിച്ചു. (ബു. മു)

അല്ലാഹു അല്ലാത്തവർക്ക് ചെയ്യുന്ന ഏത്തരം ആരാധനയും അവരോട് ചെയ്യുന്ന എല്ലാ പ്രാർത്ഥനയും ശിർക്കിൽ ഉൾപ്പെട്ടതാണ്. എന്നാൽ, അല്ലാഹുവാണ് സ്രഷ്ടാവെന്ന് അറിയുന്ന ഒരാൾ, അവന് മാത്രം പ്രത്യേകമായുള്ള അധികാരാവകാശങ്ങളിലോ, വിശിഷ്ട ഗുണങ്ങളിലോ, മറ്റാരെയെങ്കിലും അവനോട് സമമായി കൽപിച്ചു അവരോട് പ്രാർത്ഥന നടത്തുന്നത്-പ്രാർത്ഥനയാണല്ലോ ആരാധനയുടെ കഴമ്പ് – ഏറ്റവും വലിയ ശിർക്കാകുന്നു. അത്പോലെത്തന്നെ, നിയമപ്രകാരമല്ലാത്ത എല്ലാ കൊലയും വൻകുറ്റം തന്നെ. അത് സ്വന്തം മക്കളെയാകുമ്പോൾ ഗൗരവം കൂടുന്നു. അതോടൊപ്പം കൊലയുടെ ഉദ്ദേശ്യം തന്റെ സന്താനത്തിന് ഭക്ഷണം കൊടുക്കേണ്ടുന്ന ഭാരവും കൂടി വഹിക്കേണ്ടി വരുമല്ലോ എന്ന ഭയം (ദാരിദ്ര്യഭയം) ആകുമ്പോൾ അതിലും കൂടുതൽ ഗൗരവപ്പെട്ടതാകുന്നു. കാരണം, ഈ ഭൂമിയിൽ ഉണ്ടാകുന്ന ഓരോ ജീവിക്കുമുള്ള ഉപജീവനമാർഗം ഈ ഭൂമിയിൽ അല്ലാഹു നിക്ഷേപിച്ചിട്ടുണ്ട്. അക്കാര്യം അവൻ ഏറ്റുപറയുകയും ചെയ്തിരിക്കുന്നു. അത് ഉപയോഗപ്പെടുത്തുകയും, അതിന് പരിശ്രമിക്കുകയും ചെയ്യേണ്ടത് മനുഷ്യന്റെ ചുമതലയാണ്. ഈ ചുമതല കഴിയും വണ്ണം നിറവേറ്റുകയും, അതിന്റെ ലാഭനഷ്ടങ്ങൾ

അനുഭവിക്കുകയുമല്ലാതെ, മക്കളെ വധിച്ചത്കൊണ്ട് അതിന് പരിഹാരമുണ്ടാകുന്നതല്ല. ഒന്നോ രണ്ടോ മാത്രം മക്കളുള്ളവരും, തീരെ മക്കളില്ലാത്തവരും ദരിദ്രൻമാരായും,ധാരാളം മക്കളുള്ളവർ ധനികൻമാരായും നാം സദാ കാണുന്നുണ്ടല്ലോ. ദാരിദ്ര്യത്തെ ഭയന്നു സന്താനങ്ങളെ (ജനിച്ചതും, ജനിക്കാനിരിക്കുന്നതും) നശിപ്പിക്കുന്നതിന്റെ അർത്ഥം, സ്രഷ്ടാവിനെയും, അവന്റെ വാഗ്ദാനത്തെയും, അവന്റെ കഴിവിനെയും, സർവ്വജ്ഞതയെയുമെല്ലാം തന്നെ നിഷേധിക്കലാകുന്നു. ഇവിടെ സന്ദർഭം മറ്റൊന്നായതുകൊണ്ട് ഇതിനെപ്പറ്റി കൂടുതൽ വിവരിക്കേണ്ടതില്ല. മൂന്നാമത്തെ മഹാപാപം വ്യഭിചാരമാണ്. എല്ലാ വ്യഭിചാരവും വമ്പിച്ച കുറ്റമാകുന്നു. എന്നാൽ, അന്യന്റെ ഭാര്യയായിരിക്കുക, മാത്രമല്ല, തന്റെ എല്ലാവിധ ഗുണകാംക്ഷക്കും ബന്ധപ്പെട്ടവനായ അയൽക്കാരന്റേത് കൂടിയായിരിക്കുക, അപ്പോൾ വ്യഭിചാരത്തിന്റെ ഇനങ്ങളിൽ വെച്ച് ഇത് കൂടുതൽ നികൃഷ്ടമായിത്തീരുന്നു.

ഏറ്റവും വമ്പിച്ച പാപമേതാണെന്നാണല്ലോ ഇബ്നുമസ്ഊദ് (റ) ചോദിച്ചത്: അത്കൊണ്ടാണ് ഓരോന്നിലും വെച്ച് കൂടുതൽ നീചമായ ഇനങ്ങളെ നബി ﷺ എടുത്തുപറഞ്ഞതും. ഈ വൻകുറ്റങ്ങൾ ചെയ്താൽ തന്നെയും, അവർക്ക് നിരാശപ്പെടേണ്ടതില്ലെന്നും, അതിന് പരിഹാരമുണ്ടെന്നും അടുത്ത വചനങ്ങളിൽ അല്ലാഹു ഓർമപ്പെടുത്തുന്നു:

إِلَّا مَن تَابَ وَءَامَنَ وَعَمِلَ عَمَلًا صَٰلِحًا فَأُو۟لَٰٓئِكَ يُبَدِّلُ ٱللَّهُ سَيِّـَٔاتِهِمْ حَسَنَٰتٍ ۗ وَكَانَ ٱللَّهُ غَفُورًا رَّحِيمًا ﴿٧٠﴾

**《70》 പക്ഷേ, ആരെങ്കിലും പശ്ചാത്തപിക്കുകയും, വിശ്വസിക്കുകയും സൽക്കർമം പ്രവർത്തിക്കുകയും ചെയ്യുന്നതായാൽ, അങ്ങിനെയുള്ളവരുടെ തിൻമകളെ അല്ലാഹു നൻമകളായി മാറ്റുന്നതാകുന്നു. അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

وَمَن تَابَ وَعَمِلَ صَٰلِحًا فَإِنَّهُۥ يَتُوبُ إِلَى ٱللَّهِ مَتَابًا ﴿٧١﴾

**《71》 ആരെങ്കിലും പശ്ചാത്തപിക്കുകയും സൽക്കർമ്മം പ്രവർത്തിക്കുകയും ചെയ്യുന്നതായാൽ, നിശ്ചയമായും അവൻ അല്ലാഹുവിങ്കലേക്ക് ശരിക്ക് പശ്ചാത്തപിച്ചു മടങ്ങുകയാണ് ചെയ്യുന്നത്.**

---

《70》 إِلا പക്ഷേ, ഒഴികെ مَنْ تَابَ ആരെങ്കിലും പശ്ചാത്തപിച്ചാൽ, പശ്ചാത്തപിച്ചവൻ (ഒഴികെ) وَ آمَنَ വിശ്വസിക്കുകയും ചെയ്ത وَ عَمِلَ പ്രവർത്തിക്കുകയും ചെയ്ത عَمَلا صَالِحًا സൽക്കർമം, നല്ല പ്രവൃത്തി فَأُولَٰئِكَ എന്നാൽ അക്കൂട്ടർ (അങ്ങിനെയുള്ളവർ) يُبَدِّلُ اللهُ അല്ലാഹു

മാറ്റും, പകരമാക്കും سَيِّـَٔاتِهِمْ അവരുടെ തിൻമകളെ, കുറ്റങ്ങളെ حَسَنَاتٍ നന്മകളായിട്ട് وَ كَانَ اللّٰهُ അല്ലാഹു ആകുന്നു غَفُوْرًا വളരെ പൊറുക്കുന്നവൻ رَحِيمًا കരുണാനിധി, ദയാലു ﴿71﴾ وَمَنْ تَابَ ആർ പശ്ചാത്തപിച്ചുവോ وَعَمِلَ പ്രവർത്തിക്കുകയും ചെയ്തു صَالِحًا നല്ലത്, സൽക്കർമ്മം فَإِنَّهُ എന്നാൽ നിശ്ചയമായും അവൻ يَتُوبُ പശ്ചാത്തപിക്കുന്നു, മടങ്ങുന്നു إِلَى اللّٰهِ അല്ലാഹുവിങ്കലേക്ക് مَتَابًا ഒരു പശ്ചാത്താപം, മടക്കം (ശരിയായ മടക്കം)

---

ചെയ്തതിനെപ്പറ്റി മനഃപൂർവ്വം ഖേദിക്കുക, ചെയ്തുവരുന്ന തെറ്റ് നിറുത്തൽ ചെയ്തു പിന്നീട് ആവർത്തിക്കാതിരിക്കുക, ഇതിനാണ് തൌബഃ അല്ലെങ്കിൽ പശ്ചാത്താപം (التوبة) എന്ന് പറയുന്നത്. പശ്ചാത്താപം ശരിയായിട്ടുള്ളതാകണമെങ്കിൽ, പിന്നീടതിന്റെ അടയാളം പ്രവർത്തനത്തിൽ പ്രത്യക്ഷപ്പെടേണ്ടതാകുന്നു. അതുകൊണ്ടാണ് ഇവിടെയെന്നപോലെ മറ്റുപലേടത്തും തൌബഃയെക്കുറിച്ച് പറയുമ്പോൾ അതിനെത്തുടർന്ന് സൽക്കർമം പ്രവർത്തിക്കുന്നതിനെയും ക്വുർആൻ സാധാരണ പറഞ്ഞുകാണുന്നത്. ഈ ആയത്തിൽ സൽക്കർമത്തിന് പുറമെ വിശ്വസിക്കുകയും എന്ന്കൂടി പറഞ്ഞിരിക്കുകയാണ്. മേൽപ്രസ്താവിച്ച മൂന്ന് മഹാപാപങ്ങളിൽ ഒന്നാമത്തേത് ശിർക്കാണല്ലോ. യഥാർത്ഥത്തിൽ സത്യവിശ്വാസമുള്ളവരിൽ നിന്ന് ശിർക്ക് ഉണ്ടാകുവാൻ നിവൃത്തിയില്ല. ആകയാൽ, ശിർക്കിൽ നിന്ന് മോചനം ലഭിക്കേണ്ടതിനും പശ്ചാത്താപം സ്വീകരിക്കേണ്ടതിനും ഒന്നാമതായി അവന്റെ വിശ്വാസം പുതുക്കേണ്ടതുണ്ട്. തുടർന്നു പറഞ്ഞ രണ്ട് പാപങ്ങൾ (കൊലയും വ്യഭിചാരവും) ചെയ്തവന് വിശ്വാസം അടിയോടെ നഷ്ടപ്പെട്ടുവെന്ന് പറയാവതല്ലെങ്കിലും, അവന്റെ വിശ്വാസം കേവലം ദുർബ്ബലമാണെന്ന് തീർച്ചയാണ്. അത്രയും ഭയങ്കരങ്ങളാണല്ലോ അവ രണ്ടും. ആകയാൽ അവന്റെ വിശ്വാസം ഒന്ന് ശക്തിപ്പെടുത്തേണ്ടതുമുണ്ട്. ഇതുകൊണ്ടായിരിക്കാം ഇവിടെ تَابَ وَآمَنَ وَعَمِلَ عَمَلًا صَالِحًا (പശ്ചാത്തപിക്കുകയും, വിശ്വസിക്കുകയും, സൽക്കർമം പ്രവർത്തിക്കുകയും) എന്ന് പ്രത്യേകം പറഞ്ഞിരിക്കുന്നത്. والله اعلم.

ഇപ്രകാരം പശ്ചാത്താപം ചെയ്തവരുടെ പാപങ്ങൾ പൊറുക്കുക മാത്രമല്ല, നൻമകളായി മാറ്റുകയും ചെയ്യുമെന്ന് വാഗ്ദാനം ചെയ്തിട്ടുള്ളത് വളരെ ശ്രദ്ധേയവും, ആവേശജനകവുമാകുന്നു. അല്ലാഹുവിന്റെ കാരുണ്യം എത്ര വിശാലം? തിൻമകളെ നൻമകളായി മാറ്റുമെന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം ചെയ്ത പാപങ്ങൾക്ക് പുണ്യഫലം ലഭിക്കുമെന്നല്ല, അവയ്ക്ക് നിശ്ചയിക്കപ്പെട്ട ശിക്ഷകൾ ഒഴിവാക്കപ്പെടുകയും പശ്ചാത്തപിച്ചതിന് നല്ല പ്രതിഫലം നൽകപ്പെടുകയും ചെയ്യുന്നു. കൂടാതെ, പശ്ചാത്തപിക്കുന്നതിന് മുമ്പ് ചെയ്തുവന്നിരുന്ന തിൻമയുടെ സ്ഥാനത്ത് നൻമകൾ പ്രവർത്തിച്ചു പുണ്യം നേടുവാൻ സഹായം ലഭിക്കുകയും ചെയ്യുന്നു. ഇതാണ് ഉദ്ദേശ്യം. ശിർക്കിനും അവിശ്വാസത്തിനും വേണ്ടി അടരാടിയിരുന്നവരും, അക്രമത്തിലും പാപങ്ങളിലും മുഴുകിയിരുന്നവരുമായ എത്രയോ ആളുകൾ, അതിൽനിന്ന് പശ്ചാത്തപിച്ചു മടങ്ങിയ ശേഷം തൌഹീദിനും സത്യവിശ്വാസത്തിനും വേണ്ടി അതിലുമധികം സേവനങ്ങളും, ത്യാഗങ്ങളും അനുഷ്ഠിച്ചുവന്ന ചരിത്രങ്ങൾ ധാരാളം ഇസ്‌ലാമിലുണ്ട്. ഉമർ (റ), ഖാലിദുബ്നുൽവലീദ് (റ) തുടങ്ങി വഹ്ശീ (റ) മുതലായവരുടെ ചരിത്രങ്ങൾ പരിശോധിച്ചു നോക്കുക.

ഒരു നന്മ ചെയ്‌വാൻ ഒരാൾക്ക് ഉദ്ദേശ്യമുണ്ടായിട്ട് അത് പ്രവർത്തനത്തിൽ വരുത്തുവാൻ

കഴിയാതെ വന്നാലും, ഒരു നന്മയുടെ പ്രതിഫലം അല്ലാഹു അവന് നൽകും. അത് പ്രവർത്തനത്തിൽ വരുത്തുന്ന പക്ഷം, ചുരുങ്ങിയത് പത്തിരട്ടിയും, (പത്തു നന്മയുടെ പ്രതിഫലം) ചിലപ്പോൾ 700 ഇരട്ടി വരെയും, അതിലധികവും പ്രതിഫലം നൽകുന്നതാണ്. എന്നാൽ, ഒരാൾ ഒരു തിൻമ ചെയ്‌വാൻ ഉദ്ദേശിച്ചാൽ അതിന്റെ പേരിൽ യാതൊരു നടപടിയും എടുക്കപ്പെടുകയില്ല. അത് പ്രവർത്തിച്ചാൽ ഒരു തിൻമയുടെ കുറ്റം മാത്രം നൽകപ്പെടും. എന്നിങ്ങിനെ നബിﷺ ഒരു ഹദീഥിൽ അരുളിച്ചെയ്തിട്ടുള്ളതായി ഇമാം ബുഖാരിയും, മുസ്‌ലിമും (റ) രേഖപ്പെടുത്തിയിരിക്കുന്നു.

അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു, എന്ന വാക്യം കൊണ്ടാണല്ലോ 70-ാം വചനം അവസാനിപ്പിച്ചിരിക്കുന്നത്. ഇത്പോലെയുള്ള സമാപനവാക്യങ്ങൾ മറ്റു പലേടത്തും ക്വുർആനിൽ കാണാം. അതിലെല്ലാം തന്നെ മേൽ ചൂണ്ടിക്കാട്ടിയത് പോലുള്ള ചില യാഥാർത്ഥ്യങ്ങളുടെ സൂചനയാണ് അടങ്ങിയിട്ടുള്ളത്. റഹ്മാന്റെ അടിയാൻമാരുടെ 7-ാമത് ഗുണം ഇതാണ്:

وَٱلَّذِينَ لَا يَشْهَدُونَ ٱلزُّورَ وَإِذَا مَرُّوا۟ بِٱللَّغْوِ مَرُّوا۟ كِرَامًا ﴿٧٢﴾

**﴾72﴿ (അവർ) കൃത്രിമത്തിന് സാക്ഷിയാകുകയും ചെയ്യാത്തവരായിരിക്കും: വ്യർത്ഥമായ കാര്യത്തിനരികെകൂടി പോകുന്നതായാൽ, അവർ മാന്യൻമാരായ നിലയിൽ പോകുകയും ചെയ്യുന്നതാണ്.**

---

﴾72﴿ وَالَّذِينَ യാതൊരുകൂട്ടരുമാണ് لَايَشْهَدُونَ അവർ സാക്ഷിയാവുകയില്ല, സാക്ഷി നിൽക്കുകയില്ല الزُّورَ കൃത്രിമത്തിന്, കള്ളത്തരത്തിന് (കള്ളസാക്ഷ്യം) وَإِذَامَرُّوا അവർ പോയാൽ, നടന്നാൽ بِاللَّغْوِ വ്യർത്ഥത്തിനരികെ, അനാവശ്യത്തിനരികെ مَرُّوا അവർ പോകുന്നതാണ്, നടക്കുന്നതാണ് كِرَامًا മാന്യന്മാരായിട്ട്

---

കൃത്രിമം എന്നർത്ഥം കൽപിച്ചത് 'സൂർ' (زور) എന്ന പദത്തിനാണ്. അക്രമം, അനീതി, കളവ്, അസത്യം, തോന്നിയവാസം ഇത്യാദി അർത്ഥങ്ങളിലും അത് ഉപയോഗിക്കപ്പെടും. 'യശ്ഹദൂന' (يَشْهَدُونَ) എന്ന വാക്കിനാകട്ടെ, സാക്ഷ്യം വഹിക്കുക, സാക്ഷിപറയുക, ഹാജരാകുക, കാണുക എന്നിങ്ങിനെയും പല അർത്ഥങ്ങളുണ്ട്. കൃത്രിമമായുണ്ടാക്കപ്പെട്ട കാര്യങ്ങൾക്ക് 'മുസവ്വർ' (مزور) എന്ന് പറയുന്നു. ആകയാൽ, യാതൊരു അക്രമങ്ങൾക്കും, അസത്യത്തിനും അവർ അരുനിൽക്കുകയും അതിൽ ഭാഗഭാക്കാകുകയും ചെയ്കയില്ലെന്നും സിദ്ധിക്കുന്നു. 'കള്ളസാക്ഷി' (شهادة الزور) പറയലും അത് ഏറ്റെടുക്കലും പ്രത്യേകിച്ച് അതിൽ ഉൾപ്പെടുന്നു. കള്ളസാക്ഷ്യത്തെ ഏഴ് മഹാപാപങ്ങളിൽ ഒന്നായി നബിﷺ എണ്ണിയിരിക്കുന്നത് പരക്കെ അറിയാവുന്നതാണല്ലോ. കള്ളസാക്ഷിപറഞ്ഞ ഒരാൾക്ക് നാൽപ്പത് അടിക്ക് പുറമെ, മുഖത്ത് അടയാളം വെക്കുക, തലമുടികളയിച്ചു അങ്ങാടിയിൽകൂടി നടത്തുക എന്നീ ശിക്ഷകൾ കൂടി ഉമർ(റ) നൽകുകയുണ്ടായിട്ടുണ്ടെന്ന് ചിലർ രേഖപ്പെടുത്തിക്കാണുന്നു.

'വ്യർത്ഥമായ കാര്യങ്ങളെ' (اللَّغْو) ക്കുറിച്ച് സൂറത്തുൽ മുഅ്മിനീന്റെ ആദ്യഭാഗങ്ങളിൽ നാം പ്രസ്താവിച്ചിട്ടുണ്ട്. അനാവശ്യമായതും, ധാർമികനിലവാരം താഴ്ത്തിക്കളയുന്നതും, ന്യായവിരുദ്ധമായതുമായ കാര്യങ്ങളെല്ലാം അതിൽപെടുന്നു. മഹാനായ അബ്ദുൽ ഹക്ക് ദ്ദഹ്ലവി(عبد الحق الدهلوى ـ ر) പ്രസ്താവിച്ചിട്ടുള്ളത്പോലെ ഇന്നത്തെ നൃത്തം, സിനിമ, നാടകം തുടങ്ങിയ കലാവിനോദങ്ങളെന്നപേരിലറിയപ്പെടുന്ന എല്ലാ തോന്നിയവാസങ്ങളും അവിശ്വാസികളായ ജനങ്ങളുടെ പലതരം ഉത്സവാദി കോലാഹലങ്ങളും, ബിദ്അത്തുകാരുടെ (മതത്തിൽ അനാചാരങ്ങൾ കടത്തി ക്കൂട്ടിയവരുടെ) പല ചടങ്ങുകളും മാമൂലുകളും – എല്ലാംതന്നെ – വർജ്ജിക്ക പ്പെടേണ്ടവയാകുന്നു.

അല്ലാഹുവിന്റെ പ്രിയപ്പെട്ട ഈ അടിയാൻമാർ വ്യർത്ഥമായ കാര്യങ്ങളുടെ സമീപത്ത് കൂടി പോകുമ്പോൾ മാന്യൻമാരായ നിലയിൽ പോകുമെന്ന് പറഞ്ഞതിന്റെ താൽപര്യം; അതിൽ പങ്കെടുക്കുകയില്ലെന്ന് മാത്രമല്ല, അതിൽ താൽപര്യം തോന്നുകയോ, ശ്രദ്ധപതിക്കുകയോ ചെയ്യാതെ, പ്രതിഷേധപൂർവ്വം തിരിഞ്ഞുപോകുമെന്നാകുന്നു. ഇതിനെപ്പറ്റി മറ്റൊരു സ്ഥലത്ത് അല്ലാഹു പ്രസ്താവിച്ചിട്ടുള്ളതിൽ നിന്ന് ഇത് മനസ്സിലാക്കാം:

وَإِذَا سَمِعُوا اللَّغْوَ أَعْرَضُوا عَنْهُ وَقَالُوا لَنَا أَعْمَالُنَا وَلَكُمْ أَعْمَالُكُمْ سَلَامٌ عَلَيْكُمْ لَا نَبْتَغِي الْجَاهِلِينَ - القصص

സാരം: വ്യർത്ഥമായത് കേട്ടാൽ അവർ അതിൽ നിന്നും തിരിഞ്ഞുപോകും, അവർ പറയുകയും ചെയ്യും: ഞങ്ങൾക്ക് ഞങ്ങളുടെ കർമങ്ങൾ, നിങ്ങൾക്ക് നിങ്ങളുടെ കർമങ്ങളും! നിങ്ങൾക്ക് സലാം, ഞങ്ങൾ വിഡ്ഢികളെ ആവശ്യപ്പെടുന്നില്ല.

8-ാമത് ഗുണം ഇതാണ്:-

وَالَّذِينَ إِذَا ذُكِّرُوا۟ بِـَٔايَـٰتِ رَبِّهِمْ لَمْ يَخِرُّوا۟ عَلَيْهَا صُمًّا وَعُمْيَانًا ﴿٧٣﴾

**《73》 (അവർ) യാതൊരു കൂട്ടരുമായിരിക്കും: തങ്ങളുടെ രക്ഷിതാവിന്റെ ആയത്തുകൾ [വേദ വാക്യങ്ങൾ] കൊണ്ട് അവർക്ക് ഉൽബോധനം ചെയ്യപ്പെട്ടാൽ, ബധി രന്മാരും, അന്ധന്മാരുമായ നിലയിൽ അതിൻമേൽ അവർ വീഴുകയില്ല.**

---

《73》وَالَّذِينَ യാതൊരു കൂട്ടരുമാണ് إِذَا ذُكِّرُوا അവർക്ക് ഉൽബോധനം ചെയ്യപ്പെട്ടാൽ, ഓർമിപ്പിക്കപ്പെട്ടാൽ بِآيَاتِ ആയത്തുകൾ (വേദവാക്യങ്ങൾ)കൊണ്ട്, ലക്ഷ്യങ്ങൾകൊണ്ട്, ദൃഷ്ടാന്തങ്ങൾ മുഖേന رَبِّهِمْ അവരുടെ റബ്ബിന്റെ لَمْ يَخِرُّوا അവർ വീഴുകയില്ല, നിലംപതിക്കയില്ല عَلَيْهَا അതിനുമീതെ صُمًّا ബധിരന്മാരായി وَعُمْيَانًا അന്ധന്മാരായും.

---

അതായത്, അല്ലാഹുവിന്റെ ആയത്തുകൾ മുഖേന ഉപദേശിക്കപ്പെടുന്ന അവസരത്തിൽ – അവിശ്വാസികളും കപടവിശ്വാസികളും ചെയ്യാറുള്ളത് പോലെ – അശ്രദ്ധയും, അവഗണനയും അവർ കാണിക്കുകയില്ല., നേരെ മറിച്ച് കണ്ണും കാതും കൊടുത്തു സശ്രദ്ധം

അത് മനസ്സിലാക്കുകയും, സബഹുമാനം അത് സ്വീകരിക്കുകയും ചെയ്വാൻ ആവേശപൂർവ്വം തയ്യാറാകുകയാണ് ചെയ്യുക. ചില ആളുകൾ തെറ്റിദ്ധരിച്ചത് പോലെ–അല്ലെങ്കിൽ താൽപര്യ പൂർവ്വം ദുർവ്യാഖ്യാനം ചെയ്തത്പോലെ –അല്ലാഹുവിന്റെ ആയത്തുകൾ കൊണ്ട് ഉപദേശിക്കപ്പെടുമ്പോൾ അത് കണ്ണടച്ചു വിശ്വസിക്കാതെ, വിമർശനബുദ്ധ്യാ പരിശോധിച്ചു ബോധ്യപ്പെട്ടാൽ മാത്രമേ അത് സ്വീകരിക്കുകയുള്ളൂ എന്നല്ല ഈ വചനത്തിന്റെ സാരം. സാധാരണക്കാർ നൽകുന്ന ഉപദേശങ്ങളിൽ ഇതാവശ്യം തന്നെ. എന്നാൽ അല്ലാഹുവിന്റെ ആയത്തുകൾ വിമർശനപൂർവ്വം പരിശോധിച്ചേ സ്വീകരിക്കാവൂ എന്ന് പറയുന്നത് കേവലം അസംബന്ധവും അതിര് കവിച്ചലുമാകുന്നു. അല്ലാഹു പറയുന്നത് നോക്കുക:

1) إِنَّمَا يُؤْمِنُ بِآيَاتِنَا الَّذِينَ إِذَا ذُكِّرُوا بِهَا خَرُّوا سُجَّدًا وَسَبَّحُوا بِحَمْدِ رَبِّهِمْ وَهُمْ لَا يَسْتَكْبِرُونَ– الم السجدة

2) ......... إِذَا تُتْلَىٰ عَلَيْهِمْ آيَاتُ الرَّحْمَٰنِ خَرُّوا سُجَّدًا وَبُكِيًّا- مريم

സാരം : 1 യാതൊരുകൂട്ടർ മാത്രമേ നമ്മുടെ ആയത്തുകളിൽ വിശ്വസിക്കുന്നുള്ളൂ ; അവർക്ക് അവകൊണ്ട് ഉൽബോധനം ചെയ്യപ്പെട്ടാൽ അവർ സുജൂദ് (സാഷ്ടാംഗം) ചെയ്യുന്നവരായുംകൊണ്ട് വീഴുകയും തങ്ങളുടെ റബ്ബിന് സ്തോത്രം ചെയ്തുകൊണ്ട് പ്രകീർത്തനം ചെയ്യുകയും ചെയ്യുന്നതാണ്. അവർ അഹംഭാവം നടിക്കുകയുമില്ല. (സൂ:സജദഃ 15) 2. അവർക്ക് (ഇതിന് മുമ്പ് പ്രസ്താവിക്കപ്പെട്ട പ്രവാചകന്മാർക്ക്) റഹ്മാന്റെ ആയത്തുകൾ ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ അവർ, സുജൂദ് ചെയ്യുന്നവരായും, കരയുന്നവരായുംകൊണ്ട് നിലം പതിക്കുന്നതാണ് (സൂ: മർയം : 58) ഇവിടെ വിമർശനത്തിനും, പരിശോധനക്കും സ്ഥാനമുണ്ടോ എന്ന് ആലോചിച്ചു നോക്കുക! സജ്ജനങ്ങളുടെ 9–ാം മത് ഗുണത്തെപ്പറ്റി അല്ലാഹു പറയുന്നു:

وَالَّذِينَ يَقُولُونَ رَبَّنَا هَبْ لَنَا مِنْ أَزْوَاجِنَا وَذُرِّيَّاتِنَا قُرَّةَ أَعْيُنٍ وَاجْعَلْنَا لِلْمُتَّقِينَ إِمَامًا ﴿٧٤﴾

**﴾74﴿ (അവർ ഇപ്രകാരം) പറഞ്ഞു കൊണ്ടിരിക്കുന്നവരുമായിരിക്കും: ഞങ്ങളുടെ റബ്ബേ, ഞങ്ങളുടെ ഭാര്യമാരിൽ നിന്നും, സന്തതികളിൽ നിന്നും ഞങ്ങൾക്ക് നീ കൺകുളിർമ (മനഃസന്തോഷം) പ്രദാനം ചെയ്യേണമേ! ഞങ്ങളെ ഭയഭക്തൻമാർക്ക് മുമ്പന്മാരാക്കുക (മാതൃകയാക്കുക)യും ചെയ്യേണമേ!!**

---

﴾74﴿ وَالَّذِينَ യാതൊരു കൂട്ടരും يَقُولُونَ അവർ പറയും رَبَّنَا ഞങ്ങളുടെ റബ്ബേ هَبْ لَنَا ഞങ്ങൾക്ക് നീ പ്രദാനം ചെയ്യേണമേ مِنْ أَزْوَاجِنَا ഞങ്ങളുടെ ഭാര്യമാരിൽ നിന്നും وَذُرِّيَّاتِنَا ഞങ്ങളുടെ സന്തതികളിൽ നിന്നും قُرَّةَ أَعْيُنٍ കൺകുളിർമ (മനസ്സന്തോഷം) وَاجْعَلْنَا ഞങ്ങളെ ആക്കുകയും വേണമേ لِلْمُتَّقِينَ ഭയഭക്തന്മാർക്ക്, സൂക്ഷ്മതയുള്ളവർക്ക് إِمَامًا മുമ്പൻമാർ, നേതാക്കൾ (മാതൃക)

അവർ തങ്ങളുടെ സ്വന്തം കാര്യങ്ങളിൽ മാത്രമല്ല, കുടുംബത്തിന്റെ നന്മയിലും വളരെ താല്പര്യവും ആകാംക്ഷയും ഉള്ളവരായിരിക്കും. കുടുംബജീവിതത്തിൽ നിന്നും, സാമൂഹ്യജീവിതത്തിൽ നിന്നും അകന്നു ഏകാന്തത സ്വീകരിക്കുന്നതിനെ നിരുത്സാഹപ്പെടുത്തുകയാണല്ലോ ഇസ്‌ലാം ചെയ്യുന്നത്. അതുകൊണ്ട് തങ്ങളുടെ പത്നികളും സന്തതികളും സൽക്കർമികളും, സജ്ജനങ്ങളും ആയിത്തീരുവാനും, അത്‌വഴി തങ്ങൾക്ക് ഇഹത്തിലും, പരത്തിലും കൺകുളിർമയും, മനഃസ്സന്തോഷവും കൈവരുവാനും അവർ സദാ അല്ലാഹുവോട് പ്രാർത്ഥന നടത്തും *(*)*. മാത്രമല്ല, ഇസ്‌ലാമിക നടപടിക്രമങ്ങൾ ശരിക്കും ആചരിച്ചു വരുന്ന ഭയഭക്തന്മാർക്ക് തങ്ങളും, തങ്ങളുടെ പത്നികളും സന്താനങ്ങളും മുമ്പൻമാരായിരിക്കുവാനും-അഥവാ മാതൃകയായിരിക്കത്തക്കവണ്ണം മുന്നണിയിൽ നിൽക്കുന്നവരായിത്തീരുവാനും - അവർ പ്രാർത്ഥന ചെയ്യുന്നു. അവരുടെ ആഗ്രഹവും ഗുണകാംക്ഷയും അത്രയും വലുതായിരിക്കും.

നബിﷺ പറയുന്നു: **اذا مات ابن ادم انقطع عمله الا من ثلاث ولدصاح يدعوله وعلم ينتفع به من بعده وصدقة جارية - مسلم** (ആദമിന്റെ മകൻ-മനുഷ്യൻ-മരണപ്പെട്ടാൽ അവന്റെ കർമങ്ങൾ, മൂന്ന് കാര്യത്തെ സംബന്ധിച്ചിടത്തോളമല്ലാതെ മറ്റെല്ലാം മുറിഞ്ഞു പോകുന്നതാണ്. അതായത്, തനിക്കുവേണ്ടി പ്രാർത്ഥന നടത്തുന്ന മക്കൾ, തന്റെ കാലശേഷം ഉപകാരപ്രദമായിത്തീരുന്ന അറിവ്, സ്ഥായിയായ ദാനധർമം എന്നിവ (മു) റഹ്മാന്റെ അടിയാൻമാരായ സഹനശീലരുടെ വിശിഷ്ടഗുണങ്ങൾ വിവരിച്ചശേഷം അവർക്ക് നൽകപ്പെടുന്ന പ്രതിഫലം എന്തായിരിക്കുമെന്ന് തുടർന്നു പറയുന്നു:-

أُوْلَٰٓئِكَ يُجْزَوْنَ ٱلْغُرْفَةَ بِمَا صَبَرُوا۟

**《75》 അവർ സഹിച്ചതിന്റെ ഫലമായി അവർക്ക് മണിമേടകൾ പ്രതിഫലം നൽകപ്പെടുന്നതാണ്:**

وَيُلَقَّوْنَ فِيهَا تَحِيَّةً وَسَلَٰمًا ﴿٧٥﴾

**അഭിവാദ്യത്തോടും, സമാധാന സന്ദേശത്തോടും (കൂടി) അതിൽ വെച്ച് അവർ എതിരേൽക്കപ്പെടു കയും ചെയ്യുന്നതാണ്.**

خَٰلِدِينَ فِيهَا ۚ حَسُنَتْ مُسْتَقَرًّا وَمُقَامًا ﴿٧٦﴾

**《76》 അതിൽ അവർ നിത്യവാസികളായ നിലയിലായിരിക്കും (വസിക്കുക) വളരെ നല്ല ഭവനവും, പാർപ്പിടവും!**

---

《75》 أُولَٰئِكَ അക്കൂട്ടർ, അവർ يُجْزَوْنَ അവർക്ക് പ്രതിഫലം നൽകപ്പെടും الْغُرْفَةَ ഉന്നതമാളിക, മണിമാടം بِمَاصَبَرُوا അവർ സഹിച്ചതുകൊണ്ട്, ക്ഷമിച്ചത് നിമിത്തം وَيُلَقَّوْنَ അവർ എതിരേൽക്കപ്പെടുകയും ചെയ്യും, കാണിച്ചുകൊടുക്കപ്പെടും فِيهَا അതിൽവെച്ച് تَحِيَّةً അഭിവാദ്യത്തോടെ, കാഴ്ചയായി, ഉപചാരം وَسَلَامًا സമാധാനസന്ദേശമായും,

---

*(*) പ്രാർത്ഥനകളിൽ കഴിവതും, ഖുർആനിലും, ഹദീഥിലും കാണപ്പെടുന്ന പ്രാർത്ഥനാ വാക്യങ്ങൾ തന്നെ ഉപയോഗിക്കുന്നത് നല്ലതാണ്.*

സലാമോടും, ശാന്തിയും ﴾76﴿ خَالِدِينَ നിത്യവാസികളായ നിലയിൽ, ശാശ്വതരായിട്ട് فِيهَا അതിൽ حَسُنَتْ വളരെ നല്ലതാണ്, എത്ര നല്ലത് مُسْتَقَرًّا താവളം, ഭവനം وَمُقَامًا പാർപ്പിടവും

---

അവർ ഒരിക്കലും അതിൽ നിന്ന് പുറത്ത് പോകേണ്ടിവരികയോ, അതിൽവെച്ച് മരണമടയുകയോ ചെയ്യുന്നതല്ല. അവർ സ്വർഗത്തിൽ ശാശ്വതരായിരിക്കും. വസിക്കുവാനും സുഖിക്കുവാനും അതിൽപരം നല്ല ഭവനം വേറെയൊന്നില്ല എന്ന് സാരം. നരകശിക്ഷയിൽ നിന്ന് തങ്ങളെ ഒഴിവാക്കുവാനായി ഇവർ ചെയ്യുന്ന ദുആ(പ്രാർത്ഥന)യിൽ നരകം വളരെ മോശപ്പെട്ട ഭവനവും, പാർപ്പിടവുമാണെന്ന് പ്രസ്താവിച്ചിരുന്നുവല്ലോ. അതുകൊണ്ട് അതിന്ന് നേരെ വിപരീതമായി സ്വർഗത്തിലെ മണിമാടങ്ങൾ വളരെ നല്ല ഭവനങ്ങളും വളരെ നല്ല പാർപ്പിടങ്ങളുമാണെന്ന് ഇവിടെ പ്രത്യേകം പ്രസ്താവിച്ചിരിക്കുകയാണ്.

അവസാനമായി, അവിശ്വാസികൾക്ക് കനത്ത ഒരു താക്കീത് നൽകുവാൻ നബിയോട് കൽപിച്ചുകൊണ്ട് ഈ അദ്ധ്യായം അവസാനിപ്പിക്കുന്നു.

قُلْ مَا يَعْبَؤُا۟ بِكُمْ رَبِّى لَوْلَا دُعَآؤُكُمْ ۖ

**﴾77﴿ (നബിയേ) പറയുക: നിങ്ങളുടെ പ്രാർത്ഥന ഇല്ലെങ്കിൽ എന്റെ റബ്ബ് നിങ്ങളെപ്പറ്റി എന്ത് വകവെക്കുവാനാണ്? (ഒന്നും വകവെക്കാനില്ല)**

فَقَدْ كَذَّبْتُمْ فَسَوْفَ يَكُونُ لِزَامًۢا ﴿٧٧﴾

**എന്നാൽ, നിങ്ങൾ തീർച്ചയായും കളവാക്കിയിരിക്കുകയാണ്. അതിനാൽ, വഴിയെ അത് (താക്കീത് ചെയ്യപ്പെട്ട ശിക്ഷ) അനിവാര്യമായിരിക്കുന്നതാണ്.**

---

﴾77﴿ قُلْ നീ പറയുക مَا يَعْبَأُ എന്ത് വകവെക്കുവാനാണ്, വില കൽപിക്കുവാനാണ്, പരിഗണിക്കുവാനാണ്, വകവെക്കുകയില്ല, വിലവെക്കുകയില്ല بِكُمْ നിങ്ങളെപ്പറ്റി رَبِّي എന്റെ റബ്ബ് لَوْلَا دُعَاؤُكُمْ നിങ്ങളുടെ പ്രാർത്ഥന ഇല്ലെങ്കിൽ, വിളിക്കൽ ഇല്ലെങ്കിൽ فَقَدْ എന്നാൽ, തീർച്ചയായും كَذَّبْتُمْ നിങ്ങൾ കളവാക്കിയിരിക്കുന്നു, വ്യാജമാക്കിയിരിക്കുന്നു فَسَوْفَ ആകയാൽ, വഴിയെ يَكُونُ അതായിത്തീരും, ആകും لِزَامًا അനിവാര്യം, ഒഴിവാക്കാത്തത്, വേറിടാത്തത്.

---

അവിശ്വാസികളെ അഭിമുഖീകരിച്ചുകൊണ്ടുള്ള ഈ വചനത്തിന്റെ ഉദ്ദേശ്യം വിവരിക്കുന്നതിൽ ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ വ്യത്യസ്തങ്ങളായ അഭിപ്രായങ്ങളുണ്ട്. ഓരോന്നിന്റെയും ചുരുക്കം ഇപ്രകാരമാകുന്നു:

1) നിങ്ങൾ അല്ലാഹു അല്ലാത്തവരെ ആരാധിക്കുന്നുവെന്ന് മാത്രമല്ല, അവരോട് പ്രാർത്ഥന നടത്തുകയും ചെയ്യുന്നു. അല്ലാഹുവിനോടല്ലാതെയുള്ള ഈ പ്രാർത്ഥന ഇല്ലായിരുന്നുവെങ്കിൽ

നിങ്ങളെപ്പറ്റി അവൻ വളരെയൊന്നും വകവെക്കുമായിരുന്നില്ല; ഇത്ര ഗൗരവത്തോടെ വീക്ഷിക്കുകയും ചെയ്യുമായിരുന്നില്ല. നിങ്ങളാണെങ്കിൽ ഇതിനും പുറമെ സത്യപ്രബോധനത്തെ കളവാക്കുകയും ചെയ്തിരിക്കുന്നു. ആകയാൽ, നിങ്ങൾക്ക് ശിക്ഷ അനിവാര്യമായിരിക്കുന്നു. അത് താമസിയാതെ സംഭവിക്കുകയും ചെയ്യും.

2) നിങ്ങൾ ആരാധനയിലും പ്രാർത്ഥനയിലും ശിർക്ക് ചെയ്തു കൊണ്ടിരിക്കുന്നവരാണ്. എങ്കിലും ചുരുക്കം ചില സന്നിഗ്ധഘട്ടങ്ങളിലെങ്കിലും അല്ലാഹുവിനോട് നിങ്ങൾ നിഷ്കളങ്കമായി പ്രാർത്ഥന ചെയ്യാറുണ്ട്. അതുകൊണ്ടാണ് അവൻ നിങ്ങളെ ഇപ്പോൾ ശിക്ഷിക്കാത്തത്. എന്നാൽ, നിങ്ങൾ സത്യത്തെ കളവാക്കി നിഷേധിച്ചിരിക്കകൊണ്ട് ശിക്ഷ നിങ്ങൾക്ക് അധികം താമസിയാതെ അനുഭവപ്പെടുകതന്നെ ചെയ്യും. അതിന് ഒഴിവുണ്ടാകുകയില്ല. (കപ്പൽ യാത്രകളിൽ വെച്ചും മറ്റും കഠിനമായ ആപൽഘട്ടം നേരിടുമ്പോൾ ബഹുദൈവാരാധകരായ മുശ്‌രിക്കുകൾ, അവരുടെ ആരാധ്യവസ്തുക്കളെ വിളിച്ചു പ്രാർത്ഥിക്കാതെ, അല്ലാഹുവിനോട് തന്നെ നിഷ്കളങ്കമായ പ്രാർത്ഥന നടത്തുമെന്നും, ആപത്ത് നീങ്ങി രക്ഷപ്പെട്ടാൽ വീണ്ടും പഴയപടി ശിർക്ക് പ്രവർത്തിക്കുന്നതാണെന്നും ക്വുർആൻ പലേടത്തും പ്രസ്താവിച്ചിട്ടുള്ളത് *(*)* ഇവിടെ സ്മരണീയമാണ്. മനുഷ്യൻ പൊതുവിൽ എത്രതന്നെ ധിക്കാരം പ്രവർത്തിച്ചാലും ഇടയ്ക്കെങ്കിലും ചിലർ അല്ലാഹുവിനെ വിളിച്ചും പ്രാർത്ഥിച്ചും വരുന്നത് കൊണ്ടാണ് അവൻ അവരെ ഒന്നാകെ ശിക്ഷിച്ചു നശിപ്പിക്കാത്തത് എന്നത്രെ ഇതിലടങ്ങിയ തത്വം.

അല്ലാഹുവേ, (മുഹമ്മദ് പ്രബോധനം ചെയ്യുന്ന) ഇതാണ് നിന്റെ പക്കൽനിന്നുള്ള യഥാർത്ഥ (സത്യ)മെങ്കിൽ, നീ ഞങ്ങളുടെ മേൽ കല്ലുമഴ വർഷിപ്പിച്ചേക്കുക, അല്ലെങ്കിൽ ഞങ്ങൾക്ക് വേദനയേറിയ വല്ല ശിക്ഷയും കൊണ്ടു വന്നേക്കുക ! എന്ന് ധൈര്യസമേതം പ്രാർത്ഥിക്കുവാൻ മാത്രം ധിക്കാരികളായ മുശ്‌രിക്കുകളെ സംബന്ധിച്ച് അല്ലാഹു പറയുന്നത് നോക്കുക ٣٣ : الانفال– وَمَا كَانَ اللَّهُ لِيُعَذِّبَهُمْ وَأَنتَ فِيهِمْ وَمَا كَانَ اللَّهُ مُعَذِّبَهُمْ وَهُمْ يَسْتَغْفِرُونَ (നബിയേ, നീ അവരിൽ ഉണ്ടായിരിക്കെ അല്ലാഹു അവരെ ശിക്ഷിക്കുവാൻ തയ്യാറില്ല, അവർ പാപമോചനം തേടാറുള്ള സ്ഥിതിക്കും അല്ലാഹു അവരെ ശിക്ഷിക്കുന്നവനല്ല എന്ന് സാരം) നബി തിരുമേനി ﷺ ഇപ്രകാരം പറയുന്നു: هل تنصرون وترزقون الا بضعفائكم - البخاري (നിങ്ങൾക്ക് സഹായം ലഭിക്കുന്നതും, ആഹാരം നൽകപ്പെടുന്നതും നിങ്ങളുടെ അബലൻമാർ നിമിത്തമല്ലാതെ മറ്റു വല്ലതുകൊണ്ടുമാണോ?) ഈ തത്വം ഒരു കവി മനുഷ്യലോകത്തെ നോക്കിപ്പറഞ്ഞതെത്ര വാസ്തവം!

لَوْلاَ شُيُوخٌ لِلالَهِ رُكَّعٌ      وَصِبْيَةٌ مِنَ الْيَتَامَى رُضَّعٌ

وَمَهْمَلاَتٌ فِي الْفَلاَةِ رُتَّعٌ      صُبَّ عَلَيْكُمُ الْعَذَابُ الاَوْجَعَ

സാരം: അല്ലാഹുവിന് റുകൂഉ് (കുമ്പിട്ട് നമസ്കാരകർമം) ചെയ്തുവരുന്ന ചില വൃദ്ധൻമാരും, അനാഥകളിൽപെട്ട മുലകുടി പ്രായക്കാരായ ചില ശിശുക്കളും, മരുഭൂമിയിൽ അവഗണിക്കപ്പെട്ടു മേഞ്ഞു നടന്നുകൊണ്ടിരിക്കുന്ന കുറെ ജീവജന്തുക്കളും ഇല്ലായിരുന്നുവെങ്കിൽ (മനുഷ്യലോകമേ) നിങ്ങളുടെമേൽ വളരെ വേദനപ്പെട്ട ശിക്ഷചൊരിയപ്പെടുമായിരുന്നു!

***(*) സൂ: അൻആം 63, 64 ; നഹ്ൽ 53,54 ; യൂനുസ് 22,23 മുതലായവയിൽ കാണാം.***

3) **دعاؤكم** എന്ന വാക്കിന് നിങ്ങളുടെ പ്രാർത്ഥന എന്ന് അർത്ഥം കല്പിച്ചുകൊണ്ടാണ് മേൽകണ്ട വ്യാഖ്യാനങ്ങൾ ഉള്ളത്. എന്നാൽ **دعاء**(ദുആ) എന്ന വാക്കിന് വിളി, ക്ഷണം എന്നും അർത്ഥമുണ്ട്. ഈ അർത്ഥം കൽപ്പിച്ചുകൊണ്ടാണ് മൂന്നാമത്തെ വ്യാഖ്യാനം. അതിങ്ങിനെയാണ്: റസൂൽ നിങ്ങളെ തൌഹീദിലേക്ക് ക്ഷണിച്ചുകൊണ്ടിരിക്കുകയാണല്ലോ. അദ്ദേഹത്തിന്റെ ഈ പ്രബോധനകൃത്യം നിലവിൽ നടന്നുകൊണ്ടിരിക്കയുമാണ്. അതില്ലായിരുന്നുവെങ്കിൽ, അല്ലാഹു നിങ്ങളെപ്പറ്റി ഒട്ടും വില വെക്കുമായിരുന്നില്ല. നിങ്ങൾ പ്രബോധനത്തെ കളവാക്കിക്കഴിഞ്ഞിരിക്കുന്ന സ്ഥിതിക്ക് നിങ്ങൾ ശിക്ഷക്ക് അവകാശപ്പെട്ടുകഴിഞ്ഞിരിക്കുന്നു. എന്നാൽ, അത്‌വഴിയെ അനുഭവപ്പെടുന്നതുമാണ്.

മേൽകണ്ട മൂന്നഭിപ്രായങ്ങൾക്ക് പുറമെ വേറെയും ചില അഭിപ്രായങ്ങൾ വ്യാഖ്യാതാക്കൾ പറഞ്ഞു കാണുന്നു. ഏതായാലും ഇത്രയും ചെറിയ ഒരു വചനം, പരസ്പര വൈരുദ്ധ്യം ഇല്ലാത്തതും, സാരവത്തായതുമായ പല വ്യാഖ്യാനങ്ങൾക്കും ഇടം നൽകത്തക്കവണ്ണം വിശാലമായ അർത്ഥം ഉൾക്കൊള്ളുന്നത് വിശുദ്ധ ക്വുർആന്റെ ഒരു പ്രത്യേകത തന്നെയാകുന്നു.

﴿اللهم اجعلنا من عبادك الصالحين واجعلنا للمتقين اماما

والحمد لله اولا واخرا﴾

سورة الشعراء

# 26. സൂറഃ അൽശുഅറാഉ്

മക്കഃയിൽ അവതരിച്ചത് – വചനങ്ങൾ 227 – വിഭാഗം (റുകൂഉ്) 11

(അവസാനത്തെ 4 വചനങ്ങൾ മദീനഃയിൽ അവതരിച്ചത്)

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

طسٓمٓ ﴿١﴾

**《1》 'ത്വാ- സീൻ- മീം' (*)**

تِلۡكَ ءَايَٰتُ ٱلۡكِتَٰبِ ٱلۡمُبِينِ ﴿٢﴾

**《2》 (താഴെ കാണുന്ന) അവ സുവ്യക്തമായ വേദഗ്രന്ഥത്തിലെ സൂക്തങ്ങളാകുന്നു.**

لَعَلَّكَ بَٰخِعٞ نَّفۡسَكَ أَلَّا يَكُونُواْ مُؤۡمِنِينَ ﴿٣﴾

**《3》 അവർ വിശ്വാസികളാകാത്തതിനാൽ നീ നിന്റെ ജീവൻ അപകടപ്പെടുത്തുന്നവനായേക്കാം! (അത് വേണ്ട)**

إِن نَّشَأۡ نُنَزِّلۡ عَلَيۡهِم مِّنَ ٱلسَّمَآءِ ءَايَةٗ فَظَلَّتۡ أَعۡنَٰقُهُمۡ لَهَا خَٰضِعِينَ ﴿٤﴾

**《4》 നാം ഉദ്ദേശിക്കുന്നപക്ഷം, അവരുടെ മേൽ ഒരു ദൃഷ്ടാന്തം ആകാശത്ത് നിന്നും നാം ഇറക്കുന്നതാണ്; അപ്പോൾ അവരുടെ പിരടികൾ അതിന് കീഴൊതുങ്ങുന്നതായിത്തീരുകയും ചെയ്യുന്നതാണ്. (പക്ഷേ, അങ്ങനെ ഉദ്ദേശിച്ചിട്ടില്ല).**

وَمَا يَأۡتِيهِم مِّن ذِكۡرٖ مِّنَ ٱلرَّحۡمَٰنِ

**《5》 പരമകാരുണികനായുള്ളവന്റെ പക്കൽനിന്നും പുതുതായി നൽകപ്പെടുന്ന ഒരു ഉൽബോധനം തന്നെ- അവ**

*(*) ഇങ്ങനെയുള്ള കേവലാക്ഷരങ്ങളെക്കുറിച്ച് നാം ഇതിനുമുമ്പ് പലപ്രാവശ്യം സംസാരിച്ചിട്ടുള്ളതാണ്.*

مُّحۡدَثٍ إِلَّا كَانُواْ عَنۡهُ مُعۡرِضِينَ ﴿٥﴾

രതിൽ നിന്ന് തിരിഞ്ഞുകളയുന്നവരായിട്ടല്ലാതെ- അവർക്ക് വരുന്നില്ല! (ഏത് തന്നെ വന്നാലും അവർ തിരിഞ്ഞുകളയുന്നു.)

فَقَدۡ كَذَّبُواْ فَسَيَأۡتِيهِمۡ أَنۢبَٰٓؤُاْ مَا كَانُواْ بِهِۦ يَسۡتَهۡزِءُونَ ﴿٦﴾

《6》 അങ്ങനെ, അവർ വ്യാജമാക്കിയിരിക്കുകയാണ്; അതിനാൽ, ഏതൊന്നിൽ അവർ പരിഹാസം കൊള്ളുന്നുവോ അതിന്റെ [ആ ശിക്ഷയുടെ] വൃത്താന്തങ്ങൾ അവർക്ക് വന്നുകൊള്ളും.

---

《1》 طسم 'ത്വാ - സീൻ - മീം' 《2》 تِلْكَ അത്, അവ آيَاتُ الْكِتَابِ വേദഗ്രന്ഥത്തിലെ സൂക്തങ്ങളാണ്, ആയത്തുകളാണ് الْمُبِينِ സുവ്യക്തമായ, സ്പഷ്ടമായ 《3》 لَعَلَّكَ നീ ആയേക്കാം, ആയിരിക്കാം بَاخِعٌ അപകടപ്പെടുത്തുന്നവൻ نَفْسَكَ നിന്റെ ആത്മാവിനെ, ജീവനെ, നിന്നെത്തന്നെ أَلَّا يَكُونُوا അവർ ആകാത്തതിനാൽ مُؤْمِنِينَ വിശ്വാസികൾ, വിശ്വസിച്ചവർ 《4》 إِن نَّشَأْ നാം ഉദ്ദേശിക്കുന്നപക്ഷം نُنَزِّلْ നാം ഇറക്കും, അവതരിപ്പിക്കും عَلَيْهِم അവരുടെമേൽ, അവരിൽ مِّنَ السَّمَاءِ ആകാശത്ത് നിന്ന് آيَةً ഒരു ദൃഷ്ടാന്തം فَظَلَّتْ അപ്പോൾ ആയിത്തീരുന്നതാണ് أَعْنَاقُهُمْ അവരുടെ പിരടികൾ لَهَا അതിന്, അതിലേക്ക് خَاضِعِينَ കീഴൊതുങ്ങുന്നവ 《5》 وَمَا يَأْتِيهِم അവർക്ക് വരുന്നില്ല, ചെല്ലുന്നില്ല مِّن ذِكْرٍ ഒരു ഉൽബോധനവും തന്നെ, ഒരു സ്മരണയും مِّنَ الرَّحْمَٰنِ റഹ്മാനിൽനിന്ന്, പരമകാരുണികനിൽ നിന്ന് مُحْدَثٍ പുതുതായി നൽകപ്പെട്ട, പുത്തനായ إِلَّا كَانُوا അവർ ആയിട്ടല്ലാതെ, ആകാതെ عَنْهُ അതിനെപ്പറ്റി, അതിൽനിന്ന് مُعْرِضِينَ തിരിഞ്ഞുകളയുന്നവർ, അശ്രദ്ധർ 《6》 فَقَدْ كَذَّبُوا അങ്ങനെ അവർ വ്യാജമാക്കിക്കളഞ്ഞു فَسَيَأْتِيهِمْ അതിനാൽ അവർക്ക് വന്നുകൊള്ളും, വരും أَنبَاءُ مَا യാതൊന്നിന്റെ വൃത്താന്തങ്ങൾ كَانُوا അവരാകുന്നു, ആയിരിക്കുന്നു بِهِ അതുകൊണ്ട്, അതിനെപ്പറ്റി يَسْتَهْزِئُونَ പരിഹാസം കൊള്ളുക, പുച്ഛിക്കുന്ന(വർ)

---

മുശ്‌രിക്കുകളുടെ ഉപദ്രവം അതിന്റെ പാരമ്യത്തിലെത്തിയിരുന്ന ഘട്ടത്തിൽ അവതരിച്ച സൂറത്തുകളിൽ ഒന്നാണ് ഈ സൂറത്തും. കഴിയുന്നത്ര അപവാദങ്ങളും, ആക്ഷേപങ്ങളും അവർ പുറപ്പെടുവിച്ചുകൊണ്ടിരിക്കയാണ്. നബിﷺ ഒന്നിന് മറുപടി കൊടുക്കുമ്പോൾ, അവർ വേറെ ഒന്ന് മുന്നോട്ട് കൊണ്ടുവരും. ചിലപ്പോൾ നബിﷺയോട് 'നീ പ്രവാചകനാണെങ്കിൽ ആ മലകൾ ഇങ്ങോട്ട് കൊണ്ടുവരിക, അല്ലെങ്കിൽ ഇവിടെ ഒരു പുഴയുണ്ടാക്കൂ' എന്നിങ്ങനെ തനി ബാലിശമായ ആവശ്യങ്ങൾ ഉന്നയിക്കും. നബിﷺക്കാണെങ്കിൽ, അവർ വിശ്വസിച്ചുകാണുവാനുള്ള അത്യാഗ്രഹത്തിനും, അവരുടെ മർക്കടമുഷ്ടിയിലുള്ള വ്യസനത്തിനും കണക്കുമില്ല. അവരിലാകട്ടെ, മത്സരവും, വാശിയും കൂടിക്കൊണ്ടുമിരിക്കുന്നു. ഈ അവസരത്തിൽ ഈ സൂറത്ത് മുഖേന അല്ലാഹു തിരുമേനിയെ മനസ്സമാധാനപ്പെടുത്തി ആശ്വസിപ്പിക്കുകയാണ്. അത്രയൊന്നും വ്യാകുലപ്പെട്ടു വിഷമിക്കേണ്ടതില്ല, ദൗത്യം നിർവ്വ

ഹിക്കൽ മാത്രമാണ് തന്റെ ചുമതല; അവരെ സംബന്ധിച്ചുള്ള നടപടി ഞാൻ ആയിക്കൊള്ളാം; മുൻകഴിഞ്ഞ പ്രവാചകൻമാർക്കും അവരുടെ ജനങ്ങൾക്കുമിടയിലും ഇപ്രകാരമൊക്കെ ഉണ്ടായിട്ടുണ്ട് എന്നിങ്ങനെ - പല നബിമാരുടെയും കഥകൾ തുടർന്നു വിവരിച്ചുകൊണ്ട് - അല്ലാഹു തിരുമേനിയെ ഇത് മുഖേന സാന്ത്വനപ്പെടുത്തുന്നു.

أَوَلَمْ يَرَوْا۟ إِلَى ٱلْأَرْضِ كَمْ أَنۢبَتْنَا فِيهَا مِن كُلِّ زَوْجٍ كَرِيمٍ ﴿٧﴾

**《7》 ഭൂമിയിലേക്ക് അവർ നോക്കുന്നില്ലേ – എല്ലാ(തരം) ഉൽകൃഷ്ടമായ ഇണവസ്തുക്കളിൽനിന്നുമായി – എത്രയാണ് നാമതിൽ മുളപ്പിച്ചിട്ടുള്ളത് എന്ന്?!**

إِنَّ فِى ذَٰلِكَ لَءَايَةً ۖ وَمَا كَانَ أَكْثَرُهُم مُّؤْمِنِينَ ﴿٨﴾

**《8》 നിശ്ചയമായും, അതിൽ ഒരു (വമ്പിച്ച) ദൃഷ്ടാന്തം ഉണ്ട്.**

**(എങ്കിലും) അവരിൽ അധികമാളും വിശ്വസിക്കുന്നവരല്ല.**

وَإِنَّ رَبَّكَ لَهُوَ ٱلْعَزِيزُ ٱلرَّحِيمُ ﴿٩﴾

**《9》 നിശ്ചയമായും, നിന്റെ രക്ഷിതാവ് തന്നെയാണ് പ്രതാപശാലിയും, കരുണാനിധിയും.**

---

《7》 أَوَلَمْ يَرَوْا അവർ കാണുന്നില്ലേ, നോക്കുന്നില്ലേ إِلَى الْأَرْضِ ഭൂമിയിലേക്ക് كَمْ എത്രയാണ് (എത്രയോ) أَنْبَتْنَا നാം മുളപ്പിച്ചിരിക്കുന്നു, ഉൽപാദിപ്പിച്ചിരിക്കുന്നു فِيهَا അതിൽ مِنْ كُلِّ زَوْجٍ എല്ലാ ഇണകളുമായിട്ട്, ഇണകളിൽ നിന്നും كَرِيمٍ മാന്യമായ, ഉൽകൃഷ്ടമായ 《8》 إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു (വമ്പിച്ച) ദൃഷ്ടാന്തം وَمَا كَانَ അല്ല, ആയിട്ടില്ല أَكْثَرُهُمْ അവരിൽ അധികവും مُؤْمِنِينَ വിശ്വസിക്കുന്നവർ, വിശ്വാസികൾ 《9》 وَإِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَهُوَ അവൻതന്നെയാണ് الْعَزِيزُ പ്രതാപശാലി الرَّحِيمُ കരുണാനിധി

---

ചരിത്രപരമായ ദൃഷ്ടാന്തങ്ങൾ വിവരിക്കുന്നതിന് മുമ്പായി പ്രകൃതിപരമായ ഒരു ദൃഷ്ടാന്തം– എല്ലാവർക്കും സദാ കണ്ടറിയാവുന്ന ഒരു ദൃഷ്ടാന്തം– അല്ലാഹു ചൂണ്ടിക്കാട്ടുന്നു; വിവിധ വർഗങ്ങളും, അനേകതരം ജാതികളും ഉൾക്കൊള്ളുന്ന സസ്യലോകം! അവയുടെ ഉൽപാദനം, കൗതുകം, ഉപയോഗം, ഘടനാക്രമം ആദിയായവയിലും, മുളച്ചു തഴച്ചു വളർച്ചയെത്തിയശേഷം നാശോൻമുഖമായിത്തീർന്ന് വീണ്ടും ഉൽപാദിതമായിക്കൊണ്ടിരിക്കുന്നതിലും ബുദ്ധികൊടുത്ത് ആലോചിക്കുന്നപക്ഷം, ഈ അവിശ്വാസികൾക്ക് വേറെ ദൃഷ്ടാന്തങ്ങൾ അന്വേഷിക്കേണ്ടുന്ന ആവശ്യമില്ല. അല്ലാഹുവിലും മരണാനന്തരജീവിതത്തിലും വിശ്വസിക്കുവാൻ ഉപയുക്തമായ ധാരാളം തെളിവുകൾ അതിൽതന്നെയുണ്ട്. പക്ഷേ, അതിൽ ചിന്തിക്കാത്തത് കൊണ്ട് മിക്കവരും സത്യവിശ്വാസം സ്വീകരിക്കുവാൻ തയ്യാറില്ലാതിരിക്കുകയാണ്. വാസ്തവത്തിൽ– അവർ വിശ്വസിക്കാത്തതിന്റെ ഫലം അവർ അനുഭവിക്കേണ്ടിവരുമെന്നല്ലാതെ– അല്ലാഹുവിന്റെ ശക്തിപ്രതാപങ്ങൾക്കോ, അവന്റെ മഹത്വത്തിനോ അതുമൂലം യാതൊരു കോട്ടവും ബാധിക്കുന്നതല്ലതന്നെ. അവൻ തികച്ചും പ്രതാപശാലിതന്നെ

യാണ്. അതേ സമയത്ത് കരുണാനിധിയുമാകുന്നു എന്നിങ്ങനെ അവിശ്വാസികളെ ഉണർത്തിക്കൊണ്ട് അടുത്ത വചനം മുതൽ പല ചരിത്രസംഭവങ്ങളിലേക്കും അവരുടെ ശ്രദ്ധ ക്ഷണിക്കുന്നു.

## വിഭാഗം - 2

وَإِذْ نَادَىٰ رَبُّكَ مُوسَىٰٓ أَنِ ٱئْتِ ٱلْقَوْمَ ٱلظَّٰلِمِينَ ﴿١٠﴾

﴾10﴿ (നബിയേ) നിന്റെ രക്ഷിതാവ് മൂസായോട് (ആ) അക്രമികളായ ജനങ്ങളുടെ അടുക്കൽ ചെല്ലുക എന്ന് വിളിച്ചുകൽപിച്ച സന്ദർഭം (ഓർക്കുക);

قَوْمَ فِرْعَوْنَ ۚ أَلَا يَتَّقُونَ ﴿١١﴾

﴾11﴿ - അതായത്, ഫിർഔന്റെ ജനതയുടെ അടുക്കൽ - അവർ സൂക്ഷിക്കുകയില്ലേ (എന്ന് നോക്കുക)?!

قَالَ رَبِّ إِنِّىٓ أَخَافُ أَن يُكَذِّبُونِ ﴿١٢﴾

﴾12﴿ അദ്ദേഹം പറഞ്ഞു: 'രക്ഷിതാവേ, എന്നെ അവർ വ്യാജമാക്കുമെന്ന് ഞാൻ ഭയപ്പെടുന്നു;

وَيَضِيقُ صَدْرِى وَلَا يَنطَلِقُ لِسَانِى فَأَرْسِلْ إِلَىٰ هَٰرُونَ ﴿١٣﴾

﴾13﴿ 'എന്റെ മനസ്സ് ഇടുങ്ങിപ്പോയേക്കും, എനിക്ക് നാവോട്ടം (സംസാരവൈഭവം) ഉണ്ടാകാതിരിക്കുകയും ചെയ്തേക്കും; ആകയാൽ, ഹാറൂന്റെ അടുക്കലേക്ക് നീ (ദൂതനെ) അയച്ചാലും!

وَلَهُمْ عَلَىَّ ذَنۢبٌ فَأَخَافُ أَن يَقْتُلُونِ ﴿١٤﴾

﴾14﴿ '(മാത്രമല്ല) എന്റെമേൽ അവർക്ക് ഒരു കുറ്റവും (ആരോപിക്കുവാൻ) ഉണ്ട്. അതിനാൽ, അവർ എന്നെ കൊന്നു കളയുമെന്ന് ഞാൻ ഭയപ്പെടുന്നു.'

---

﴾10﴿ وَإِذْ نَادَىٰ വിളിച്ചു പറഞ്ഞ (കൽപിച്ച) സന്ദർഭം, വിളിച്ചപ്പോൾ رَبُّكَ നിന്റെ റബ്ബ് مُوسَىٰ മൂസായെ أَنِ ائْتِ ചെല്ലണമെന്ന് الْقَوْمَ ജനങ്ങളുടെ അടുക്കൽ الظَّالِمِينَ അക്രമികളായ ﴾11﴿ قَوْمَ فِرْعَوْنَ അതായത് ഫിർഔന്റെ ജനത أَلَا يَتَّقُونَ അവർ ഭയപ്പെടുകയില്ലേ, സൂക്ഷിക്കാത്തതെന്താണ് ﴾12﴿ قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ إِنِّي أَخَافُ ഞാൻ ഭയപ്പെടുന്നു أَن يُكَذِّبُونِ അവർ എന്നെ വ്യാജമാക്കുമെന്ന് ﴾13﴿ وَيَضِيقُ ഇടുങ്ങുകയും ചെയ്യും, ഞെരുങ്ങും, കുടുസ്സാവും صَدْرِي എന്റെ നെഞ്ഞ് (മനസ്സ്) وَلَا يَنطَلِقُ ഓടാതിരിക്കയും (വടിവില്ലാതിരിക്കയും) ചെയ്യും لِسَانِي എന്റെ നാവ് فَأَرْسِلْ ആകയാൽ നീ അയക്കുക (ദൂതനെ)

إِلَىٰ هَارُونَ ഹാറൂന്റെ അടുക്കലേക്ക് ﴾14﴿ وَلَهُمْ അവർക്കുണ്ട് عَلَيَّ എന്റെ മേൽ, എന്റെ പേരിൽ ذَنْبٌ ഒരു കുറ്റം, തെറ്റ് فَأَخَافُ അതിനാൽ ഞാൻ ഭയപ്പെടുന്നു أَنْ يَقْتُلُونِ അവരെന്നെ കൊല്ലുമെന്ന്, കൊല്ലുന്നതിനെ

---

മൂസാ നബി (അ)യുടെ കഥ കുറെ വിശദീകരിച്ചു പറഞ്ഞിട്ടുള്ള സൂറത്തുകളിൽ ഒന്നാണ് ഇതും. സൂ: ത്വാഹായിൽ കൂടുതൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. ഓരോ വശത്തിന്റെയും ആവശ്യമായ വ്യാഖ്യാനത്തോടുകൂടി നാം വിവരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ അതാവർത്തിച്ചു ദീർഘിപ്പിക്കാതെ അത്യാവശ്യ വിവരണംകൊണ്ട് മതിയാക്കുകയാണ്.

'ഹാറൂന്റെ അടുക്കലേക്ക് ദൂതനെ - മലക്കിനെ - അയക്കുക' എന്ന് പറഞ്ഞതിന്റെ താൽപര്യം, തനിക്ക് ഒരു സഹായകൻ എന്ന നിലക്ക് അദ്ദേഹത്തെ റസൂലായി നിയോഗിച്ച് തരണമെന്നായിരുന്നു. 'എന്റെ മേൽ അവർക്ക് ഒരു കുറ്റം ആരോപിക്കുവാനുണ്ട്' എന്ന് പറഞ്ഞത്, അദ്ദേഹം മുമ്പ് ഒരു കിബ്തിയെ കൊലപ്പെടുത്തിയ സംഭവത്തെ ഉദ്ദേശിച്ചാണ്. മൂസാ നബി (അ)യുടെ അപേക്ഷ അല്ലാഹു അനുവദിച്ചുകൊടുത്തു.

قَالَ كَلَّا ۖ فَٱذْهَبَا بِـَٔايَـٰتِنَآ ۖ إِنَّا مَعَكُم مُّسْتَمِعُونَ ﴿١٥﴾

**﴾15﴿ അവൻ [അല്ലാഹു] പറഞ്ഞു: 'ഒരിക്കലുമില്ല; എന്നാൽ നിങ്ങൾ രണ്ടുപേരും നമ്മുടെ ദൃഷ്ടാന്തങ്ങളുമായി പോയിക്കൊള്ളുക. നിശ്ചയമായും, നാം നിങ്ങളുടെകൂടെ (എല്ലാം) കേട്ടുകൊണ്ടിരിക്കുന്നതാണ്. (ഞാൻ നിങ്ങളെ സഹായിക്കും)**

فَأْتِيَا فِرْعَوْنَ فَقُولَآ إِنَّا رَسُولُ رَبِّ ٱلْعَـٰلَمِينَ ﴿١٦﴾

**﴾16﴿ 'എന്നിട്ട് നിങ്ങൾ ഫിർഔന്റെയടുക്കൽ ചെന്ന് ഞങ്ങൾ രണ്ടുപേരും ലോകരക്ഷിതാവിന്റെ ദൂതൻമാരാണ് എന്ന് പറയുക;**

أَنْ أَرْسِلْ مَعَنَا بَنِىٓ إِسْرَٰٓءِيلَ ﴿١٧﴾

**﴾17﴿ ' -ഇസ്റാഈൽ സന്തതികളെ ഞങ്ങളുടെ കൂടെ നീ വിട്ടയച്ചു തരേണമെന്ന്. (ഇതാണ് ദൗത്യം)'**

---

﴾15﴿ قَالَ അവൻ പറഞ്ഞു كَلَّا ഒരിക്കലുമില്ല, അങ്ങനെയല്ല, അത്വേണ്ട فَاذْهَبَا എന്നാൽ നിങ്ങൾ രണ്ടാളും പോകുക بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളുംകൊണ്ട് إِنَّا നിശ്ചയമായും നാം مَعَكُمْ നിങ്ങളുടെ കൂടെ, ഒന്നിച്ച് مُسْتَمِعُونَ കേട്ടുകൊണ്ടിരിക്കുന്നതാണ്, ശ്രദ്ധിച്ചു കേൾക്കുന്നവരാണ് ﴾16﴿ فَأْتِيَا എന്നിട്ട് നിങ്ങൾ രണ്ടുപേരും ചെല്ലുവിൻ فِرْعَوْنَ ഫിർഔന്റെ അടുക്കൽ فَقُولَا എന്നിട്ട് നിങ്ങൾ പറയുവിൻ إِنَّا നിശ്ചയമായും ഞങ്ങൾ رَسُولُ ദൂതൻമാരാണ് رَبِّ الْعَالَمِينَ ലോകരക്ഷിതാവിന്റെ, ലോകരുടെ റബ്ബിന്റെ ﴾17﴿ أَنْ أَرْسِلْ നീ വിട്ടയച്ചു തരണമെന്ന് مَعَنَا ഞങ്ങളുടെ കൂടെ, ഒപ്പം بَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികളെ (ഗോത്രത്തെ)

തൗഹീദിലേക്ക് ജനങ്ങളെ ക്ഷണിക്കുക എന്നതാണ് എല്ലാ റസൂലുകളുടെയും പ്രഥമ പ്രധാനമായ കടമ. ഇതിന് പുറമെ, ധാർമികമായും, സദാചാരപരമായുമുള്ള നിയമനിർദ്ദേശങ്ങളും അവർ അറിയിച്ചുകൊടുക്കേണ്ടതുണ്ട്. എന്നാൽ, അതത് ജനങ്ങളുടെ പരിതഃസ്ഥിതിയനുസരിച്ച് ചില പ്രവാചകൻമാർക്ക് പ്രത്യേകമായി ചില കടമകളും നിർവ്വഹിക്കേണ്ടതുണ്ടായിരിക്കും. ഈ സൂറത്തിൽ തുടർന്നുവരുന്ന നബിമാരുടെ കഥകളിൽനിന്നും മറ്റും ഇത് മനസ്സിലാക്കാം. ഫിർഔന്റെയും, ഇസ്റാഈൽ ഗോത്രക്കാരുടെയും പ്രത്യേക പരിതഃസ്ഥിതി നിമിത്തം, ഇസ്റാഈല്യരെ ഫിർഔനിൽ നിന്ന് മോചിപ്പിക്കുകയെന്നത് മൂസാ നബി (അ)യെ സംബന്ധിച്ചിടത്തോളം, വളരെ പ്രധാനപ്പെട്ട ഒരു പ്രത്യേക കർത്തവ്യമായിരുന്നു. ഇസ്റാഈൽ ജനത ഏറെക്കുറെ 400 കൊല്ലത്തോളമായി ക്വിബ്തികളുടെ (ഈജിപ്തുകാരുടെ) അടിമകളും ഭൃത്യൻമാരുമായി കഴിഞ്ഞുകൂടുകയാണ്. അതികഠിനമായ മർദ്ദനങ്ങൾ സഹിച്ചുകൊണ്ടാണവർ ഈജിപ്തിൽ ജീവിച്ചുവരുന്നത്. അവരിൽ മുൻകഴിഞ്ഞുപോയിട്ടുള്ള പ്രവാചകൻമാരാൽ വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ള ഫലസ്തീൻ പ്രദേശത്തേക്ക് അവരെ കൂട്ടിക്കൊണ്ടുപോയി രക്ഷപ്പെടുത്തുവാൻ അവരെ തങ്ങൾക്ക് വിട്ടുകിട്ടണമെന്നാണ് മൂസാ (അ) ഫിർഔനോട് അല്ലാഹുവിന്റെ കല്പനപ്രകാരം ആവശ്യപ്പെടുന്നത്. അവനുണ്ടോ അതിന് സമ്മതിക്കുന്നു?!-

قَالَ أَلَمْ نُرَبِّكَ فِينَا وَلِيدًا وَلَبِثْتَ فِينَا مِنْ عُمُرِكَ سِنِينَ ﴿١٨﴾

**﴾18﴿ അവൻ [ഫിർഔൻ] പറഞ്ഞു 'കുട്ടിയായിരുന്നപ്പോൾ ഞങ്ങളുടെ കൂട്ടത്തിൽ നിന്നെ ഞങ്ങൾ വളർത്തിവന്നില്ലേ?! നിന്റെ ആയുഷ്കാലത്തിൽനിന്ന് കുറേ കൊല്ലങ്ങൾ ഞങ്ങളുടെ ഇടയിൽ നീ കഴിഞ്ഞുകൂടുകയും ചെയ്തിരിക്കുന്നു?!**

وَفَعَلْتَ فَعْلَتَكَ الَّتِي فَعَلْتَ وَأَنتَ مِنَ الْكَافِرِينَ ﴿١٩﴾

**﴾19﴿ 'നീ ചെയ്തിട്ടുള്ള (ആ ദുഷ്) പ്രവൃത്തിയും നീ ചെയ്തു. 'നീ കൃതഘ്നൻമാരിൽ പെട്ടവൻതന്നെ!'**

﴾18﴿ قَالَ അവൻ പറഞ്ഞു أَلَمْ نُرَبِّكَ ഞങ്ങൾ നിന്നെ വളർത്തിവന്നില്ലേ فِينَا ഞങ്ങളിൽ, ഞങ്ങളുടെ ഇടയിൽ وَلِيدًا കുട്ടിയായിരിക്കെ, ശിശുവായിരിക്കെ وَلَبِثْتَ നീ കഴിഞ്ഞുകൂടുകയും ചെയ്തു, താമസിക്കുകയും ചെയ്തു فِينَا ഞങ്ങളിൽ, ഞങ്ങളുടെ ഇടയിൽ مِنْ عُمُرِكَ നിന്റെ ആയുഷ്കാലത്തിൽ നിന്ന് سِنِينَ കുറെ കൊല്ലങ്ങൾ ﴾19﴿ وَفَعَلْتَ നീ പ്രവർത്തിക്കയും ചെയ്തു فَعْلَتَكَ നിന്റെ (ദുഷിച്ച) പ്രവൃത്തി, വിക്രിയ الَّتِي فَعَلْتَ നീ ചെയ്ത, പ്രവർത്തിച്ച وَأَنتَ നീ, നീയാകട്ടെ مِنَ الْكَافِرِينَ നന്ദികെട്ടവരിൽ പെട്ടവൻതന്നെ, കൃതഘ്നരിൽ പെട്ടവനാണ്

മൂസാ നബി (അ)യെ ഒരു കുറ്റവാളിയായും, നന്ദികെട്ടവനും, ധിക്കാരിയുമായി ചിത്രീകരിക്കുവാനാണ് ഫിർഔൻ ഇതൊക്കെപ്പറയുന്നത്. നീ ഒരു ചോരക്കുഞ്ഞായിരുന്നപ്പോൾ, ഞങ്ങൾ നിന്നെ നദിയിൽനിന്ന് രക്ഷപ്പെടുത്തി ലാളിച്ചുവളർത്തി; വളരെക്കാലം നീ

ഞങ്ങളുടെ ഇടയിൽ സുഖസമ്പൂർണനായി കഴിഞ്ഞുകൂടി. ഇതെല്ലാം ഇരിക്കവെ ഞങ്ങളുടെ കൂട്ടത്തിൽ ഒരാളെ നീ കൊലചെയ്തു നാടുവിടുകയും ചെയ്തു. ഇത്രയും നന്ദികേട് കാട്ടിയ ശേഷം- ഇപ്പോഴിതാ- ഒരു പുതിയ മതവും, വാദവുമായി വന്നിരിക്കുന്നു! എന്നത്രെ ഫിർഔന്റെ ആക്ഷേപം.

മൂസാ നബി (അ) അവരുടെ കൂട്ടത്തിൽ 18 കൊല്ലമാണ് കഴിഞ്ഞു കൂടിയതെന്നും അതല്ല 30 കൊല്ലമാണെന്നും പറയപ്പെടുന്നു. ദിവ്യദൗത്യവുമായി ഈജിപ്തിൽ വന്നശേഷം ഒരു കൊല്ലത്തെ പരിശ്രമം കൊണ്ടാണ് ഫിർഔന്റെ സന്നിധിയിൽ അഭിമുഖസംഭാഷണത്തിന് അവസരം ലഭിച്ചതെന്നും ചിലർ പറഞ്ഞുകാണുന്നു. الله اعلم

قَالَ فَعَلْتُهَآ إِذًا وَأَنَا۠ مِنَ ٱلضَّآلِّينَ ﴿٢٠﴾

**﴾20﴿ അദ്ദേഹം പറഞ്ഞു: 'ആ അവസരത്തിൽ ഞാനത് ചെയ്കയുണ്ടായി; ഞാൻ (സൻമാർഗമറിയാതെ) പിഴവ് ബാധിച്ചവരിൽപെട്ടവനായിരുന്നു.**

فَفَرَرْتُ مِنكُمْ لَمَّا خِفْتُكُمْ فَوَهَبَ لِى رَبِّى حُكْمًا وَجَعَلَنِى مِنَ ٱلْمُرْسَلِينَ ﴿٢١﴾

**﴾21﴿ 'അങ്ങനെ, നിങ്ങളെ ഭയപ്പെട്ടപ്പോൾ നിങ്ങളിൽ നിന്ന് ഞാൻ ഓടിപ്പോയി. അനന്തരം എന്റെ റബ്ബ് എനിക്ക് വിജ്ഞാനം പ്രദാനം ചെയ്തു; എന്നെ അവൻ മുർസലുകളിൽ ഉൾപ്പെടുത്തുകയും ചെയ്തു.**

وَتِلْكَ نِعْمَةٌ تَمُنُّهَا عَلَىَّ أَنْ عَبَّدتَّ بَنِىٓ إِسْرَٰٓءِيلَ ﴿٢٢﴾

**﴾22﴿ 'അതാകട്ടെ, ഇസ്റാഈൽ സന്തതികളെ കൂടി അടിമകളാക്കിവെച്ചതിനാൽ, എന്റെമേൽ നീ എടുത്തുപറയുന്ന ഒരനുഗ്രഹമത്രെ'.**

---

﴾20﴿ قَالَ അദ്ദേഹം പറഞ്ഞു فَعَلْتُهَا അത് ഞാൻ പ്രവർത്തിച്ചു, ചെയ്തു إِذًا അപ്പോൾ, ആ അവസരത്തിൽ وَأَنَا ഞാനാകട്ടെ, ഞാൻ مِنَ الضَّالِّينَ (അറിവില്ലാതെ) പിഴവുപിണഞ്ഞവരിൽ പെട്ടവനായിരുന്നു ﴾21﴿ فَفَرَرْتُ അങ്ങനെ (അതിനാൽ) ഞാൻ ഓടിപ്പോയി مِنكُمْ നിങ്ങളിൽനിന്ന് لَمَّا خِفْتُكُمْ ഞാൻ നിങ്ങളെ ഭയപ്പെട്ടപ്പോൾ فَوَهَبَ അനന്തരം (എന്നിട്ട്) പ്രദാനം ചെയ്തു لِي എനിക്ക് رَبِّي എന്റെ റബ്ബ് حُكْمًا വിജ്ഞാനം, വിധി, അധികാരം وَجَعَلَنِي എന്നെ അവൻ ആക്കുക (ഉൾപ്പെടുത്തുക)യും ചെയ്തു مِنَ الْمُرْسَلِينَ മുർസലുകളിൽ ﴾22﴿ وَتِلْكَ അത്, അതാകട്ടെ نِعْمَةٌ ഒരു അനുഗ്രഹമാണ് تَمُنُّهَا അത് നീ എടുത്തു പറയുന്നു, ദാക്ഷിണ്യം പറയുന്നു عَلَيَّ എന്റെമേൽ أَنْ عَبَّدْتَ നീ അടിമകളാക്കിയതിനാൽ بَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികളെ

---

മൂസാ (അ) ആദ്യമായി കുറ്റം സമ്മതിക്കുകയും, ആ കൈതെറ്റ് വന്നുപോയ പരിതഃസ്ഥിതി വിവരിക്കുകയും ചെയ്തു. ഇന്ന് എനിക്ക് ലഭിച്ചിട്ടുള്ള അറിവും, ബോധവും അന്നെനി

ക്കുണ്ടായിരുന്നില്ല; എന്റെ പക്കൽ അബദ്ധത്തിൽ വന്നുപോയ ആ കുറ്റത്തിന് നിങ്ങളെന്നെ കൊന്നുകളയുമെന്ന് പേടിച്ചുഞാൻ നാടുവിടുകയാണുണ്ടായത്. ഇപ്പോൾ, അല്ലാഹു എനിക്ക് വിജ്ഞാനവും പ്രവാചകത്വവും നൽകിയിരിക്കുന്നു. ആ നിലക്കാണ് ഞാൻ നിങ്ങളുടെ അടുക്കൽ അവന്റെ ദൗത്യവും കൊണ്ട് വന്നിരിക്കുന്നത്. പിന്നെ, നിങ്ങൾ എനിക്ക് ചെയ്ത ചില അനുഗ്രഹങ്ങൾ എടുത്തുപറയുകയുണ്ടായി. വാസ്തവത്തിൽ അത് നിങ്ങളുടെ ഒരു അനുഗ്രഹമായി എടുത്തുദ്ധരിക്കുവാൻ സംഗതിയായത് ഇസ്റാഈല്യരെ ആകമാനം നീ അടിമകളാക്കി നിർദ്ദാക്ഷിണ്യം മർദ്ദിച്ചുവന്നതുകൊണ്ടാണല്ലോ. അതില്ലായിരുന്നുവെങ്കിൽ, മറ്റ് കുട്ടികളെപ്പോലെ ഞാനും എന്റെ വീട്ടിൽ എന്റെ കുടുംബത്തിന്റെ കീഴിൽ തന്നെ വളർന്നു വരുമായിരുന്നു. ആ സ്ഥിതിക്ക് അതൊരു ദയാദാക്ഷിണ്യമായി എടുത്തു പറയാനില്ല. എന്നൊക്കെയാണ് മൂസാ നബി (അ) മറുപടി പറയുന്നത്.

'ഞങ്ങൾ ലോകരക്ഷിതാവിന്റെ ദൂതൻമാരാണെന്ന്' മൂസാ (അ) പറഞ്ഞുവല്ലോ. ഫിർഔന് അത് സഹിക്കാൻ കഴിഞ്ഞില്ല.

قَالَ فِرْعَوْنُ وَمَا رَبُّ ٱلْعَـٰلَمِينَ ﴿٢٣﴾

**《23》 ഫിർഔൻ പറഞ്ഞു: 'എന്താണ് ലോകരക്ഷിതാവ് (എന്ന് പറയുന്നത്)?!'**

قَالَ رَبُّ ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَمَا بَيْنَهُمَآ ۖ إِن كُنتُم مُّوقِنِينَ ﴿٢٤﴾

**《24》 അദ്ദേഹം പറഞ്ഞു: 'ആകാശങ്ങളുടെയും ഭൂമിയുടെയും അവയ്ക്കിടയിലുള്ളതിന്റെയും രക്ഷിതാവാണ്; നിങ്ങൾ ദൃഢവിശ്വാസമുള്ളവരാണെങ്കിൽ!'**

---

《23》 قَالَ فِرْعَوْنُ ഫിർഔൻ പറഞ്ഞു وَمَا എന്താണ്, ഏതാണ് رَبُّ الْعَالَمِينَ ലോകരക്ഷിതാവ്, ലോകരുടെ റബ്ബ് 《24》 قَالَ അദ്ദേഹം പറഞ്ഞു رَبُّ السَّمَاوَاتِ ആകാശങ്ങളുടെ റബ്ബ് وَالأَرْضِ ഭൂമിയുടെയും وَمَا بَيْنَهُمَا രണ്ടിനുമിടയിലുള്ളതിന്റെയും إِنْ كُنتُمْ നിങ്ങളാണെങ്കിൽ مُوقِنِينَ ഉറപ്പിക്കുന്നവർ, ദൃഢമായി വിശ്വസിക്കുന്നവർ

---

ഇത് കേട്ടപ്പോൾ അവൻ ആശ്ചര്യം പ്രകടിപ്പിച്ചു. താനല്ലാതെ മറ്റൊരു റബ്ബും, ഇലാഹും ഇല്ലെന്ന് വാദം മുഴക്കിയിരുന്ന അവൻ അത് പരിഹാസ്യമാക്കുവാൻ ശ്രമം നടത്തി.

قَالَ لِمَنْ حَوْلَهُۥٓ أَلَا تَسْتَمِعُونَ ﴿٢٥﴾

**《25》 അവൻ തന്റെ ചുറ്റുമുള്ളവരോട് പറഞ്ഞു: 'നിങ്ങൾ ശ്രദ്ധിച്ചു കേൾക്കുന്നില്ലേ (-ഇവൻ പറയുന്നത്)?!**

قَالَ رَبُّكُمْ وَرَبُّ ءَابَآئِكُمُ ٱلْأَوَّلِينَ ﴿٢٦﴾

**《26》 അദ്ദേഹം പറഞ്ഞു: 'നിങ്ങളുടെ രക്ഷിതാവും നിങ്ങളുടെ പൂർവ്വികൻമാരായ പിതാക്കളുടെ രക്ഷിതാവും.**

أَلَا تَسْتَمِعُونَ ﴿25﴾ قَالَ അവൻ പറഞ്ഞു لِمَنْ യാതൊരുവരോട് حَوْلَهُ അവന്റെ ചുറ്റുമുള്ള أَلَا تَسْتَمِعُونَ നിങ്ങൾ ശ്രദ്ധിച്ചു കേൾക്കുന്നില്ലേ ﴿26﴾ قَالَ അദ്ദേഹം പറഞ്ഞു رَبُّكُمْ നിങ്ങളുടെ റബ്ബാണ് وَرَبُّ آبَائِكُمُ നിങ്ങളുടെ പിതാക്കളുടെ റബ്ബാണ് الْأَوَّلِينَ പൂർവ്വികൻമാരായ, ആദ്യത്തേവരായ

ഇങ്ങനെ, മൂസാ നബി (അ) കാര്യം ഒന്നുകൂടി വ്യക്തമാക്കി. പക്ഷേ, ഫിർഔൻ പരിഹാസം വിട്ടു ശുണ്ഠിയിലേക്ക് നീങ്ങി.

قَالَ إِنَّ رَسُولَكُمُ ٱلَّذِىٓ أُرْسِلَ إِلَيْكُمْ لَمَجْنُونٌ ﴿٢٧﴾

﴿27﴾ **അവൻ (സദസ്യരോട്) പറഞ്ഞു: 'നിങ്ങളുടെ അടുക്കലേക്ക് അയക്കപ്പെട്ടിട്ടുള്ള നിങ്ങളുടെ (ഈ) റസൂൽ നിശ്ചയമായും ഭ്രാന്തൻ തന്നെയാണ്!'**

قَالَ رَبُّ ٱلْمَشْرِقِ وَٱلْمَغْرِبِ وَمَا بَيْنَهُمَآ ۖ إِن كُنتُمْ تَعْقِلُونَ ﴿٢٨﴾

﴿28﴾ **അദ്ദേഹം പറഞ്ഞു: 'ഉദയസ്ഥാനത്തിന്റെയും, അസ്തമയ സ്ഥാനത്തിന്റെയും, അവ രണ്ടിനുമിടയിലുള്ളതിന്റെയും റബ്ബാകുന്നു (അവൻ)– നിങ്ങൾ മനസ്സിരുത്തുന്നുണ്ടെങ്കിൽ!'**

الَّذِي أُرْسِلَ ﴿27﴾ قَالَ അവൻ പറഞ്ഞു إِنَّ رَسُولَكُمُ നിശ്ചയമായും നിങ്ങളുടെ റസൂൽ الَّذِي أُرْسِلَ അയക്കപ്പെട്ടവനായ إِلَيْكُمْ നിങ്ങളിലേക്ക് لَمَجْنُونٌ ഭ്രാന്തൻതന്നെ ﴿28﴾ قَالَ അദ്ദേഹം പറഞ്ഞു رَبُّ الْمَشْرِقِ ഉദയസ്ഥാനത്തിന്റെ റബ്ബാണ് وَالْمَغْرِبِ അസ്തമയസ്ഥാനത്തിന്റെയും وَمَا بَيْنَهُمَا രണ്ടിനുമിടയ്ക്കുള്ളതിന്റെയും إِنْ كُنْتُمْ നിങ്ങളാണെങ്കിൽ تَعْقِلُونَ മനസ്സിരുത്തുന്ന, ബുദ്ധികൊടുക്കുന്നവർ

ഫിർഔന്ന് ഔദ്ധത്യം വർദ്ധിച്ചു. ന്യായത്തിൽകൂടി സംസാരിക്കുവാൻ അവൻ വഴി കാണുന്നില്ല. അങ്ങനെ ശക്തി ഉപയോഗിക്കുവാൻ മുതിർന്നു ഗർജ്ജിക്കുകയായി.

قَالَ لَئِنِ ٱتَّخَذْتَ إِلَٰهًا غَيْرِى لَأَجْعَلَنَّكَ مِنَ ٱلْمَسْجُونِينَ ﴿٢٩﴾

﴿29﴾ **അവൻ പറഞ്ഞു: 'ഞാനല്ലാത്ത വല്ല ഇലാഹിനെയും നീ സ്വീകരിക്കുകയാണെങ്കിൽ, നിശ്ചയമായും ഞാൻ നിന്നെ തടവുകാരുടെ കൂട്ടത്തിലാക്കുക തന്നെ ചെയ്യും.'**

قَالَ أَوَلَوْ جِئْتُكَ بِشَىْءٍ مُّبِينٍ ﴿٣٠﴾

﴿30﴾ **അദ്ദേഹം പറഞ്ഞു: 'ഞാൻ സുപ്രത്യക്ഷമായ ഒരു കാര്യം [ദൃഷ്ടാന്തം] നിനക്ക് കൊണ്ടുവന്നാലോ?! (നീ സമ്മതിക്കുകയില്ലേ?)'**

قَالَ فَأْتِ بِهِۦٓ إِن كُنتَ مِنَ ٱلصَّـٰدِقِينَ ﴿٣١﴾

﴾31﴿ അവന്‍ പറഞ്ഞു: 'എന്നാല്‍, നീ അത് കൊണ്ട് വരുക- നീ സത്യവാന്‍മാരില്‍പെട്ടവനാണെങ്കില്‍!'

فَأَلْقَىٰ عَصَاهُ فَإِذَا هِىَ ثُعْبَانٌ مُّبِينٌ ﴿٣٢﴾

﴾32﴿ അങ്ങനെ, അദ്ദേഹം തന്റെവടി (താഴെ) ഇട്ടു; അപ്പോഴതാ, അതൊരു പ്രത്യക്ഷമായ പാമ്പ്!

وَنَزَعَ يَدَهُۥ فَإِذَا هِىَ بَيْضَآءُ لِلنَّـٰظِرِينَ ﴿٣٣﴾

﴾33﴿ അദ്ദേഹം തന്റെ കൈ (കക്ഷത്തുനിന്ന്) പുറത്തേക്കെടുത്തു; അപ്പോഴതാ- നോക്കുന്നവര്‍ക്ക് -അതൊരു വെളുത്ത വസ്തു!

---

﴾29﴿ قَالَ അവന്‍ പറഞ്ഞു لَئِنِ اتَّخَذْتَ നീ സ്വീകരിക്കുന്നപക്ഷം, ഏര്‍പ്പെടുത്തിയാല്‍ إِلَٰهًا غَيْرِي ഞാനല്ലാത്ത ഒരു ഇലാഹിനെ لَأَجْعَلَنَّكَ നിശ്ചയമായും ഞാന്‍ നിന്നെ ആക്കുക തന്നെ ചെയ്യും مِنَ الْمَسْجُونِينَ തടവുകാരില്‍, ബന്ധനത്തിലാക്കപ്പെട്ടവരില്‍ ﴾30﴿ قَالَ അദ്ദേഹം പറഞ്ഞു أَوَلَوْ جِئْتُكَ ഞാന്‍ നിനക്ക് വന്നുവെങ്കിലോ بِشَيْءٍ ഒരു വസ്തുവുംകൊണ്ട് مُبِينٍ സ്പഷ്ടമായ, വ്യക്തമായ ﴾31﴿ قَالَ അവന്‍ പറഞ്ഞു فَأْتِ എന്നാല്‍ നീ വാ بِهِ അതും കൊണ്ട് إِنْ كُنْتَ നീ ആകുന്നുവെങ്കില്‍ مِنَ الصَّادِقِينَ സത്യവാന്‍മാരില്‍ ﴾32﴿ فَأَلْقَى അങ്ങനെ അദ്ദേഹം ഇട്ടു عَصَاهُ തന്റെ വടി فَإِذَا هِيَ അപ്പോഴതാ അത് ثُعْبَانٌ ഒരു പാമ്പ്, സര്‍പ്പം مُبِينٌ പ്രത്യക്ഷമായ ﴾33﴿ وَنَزَعَ അദ്ദേഹം പുറത്തെടുത്തു, ഊരി എടുത്തു يَدَهُ തന്റെ കൈ فَإِذَا هِيَ അപ്പോഴതാ അത് بَيْضَاءُ ഒരു വെളുത്ത വസ്തു, വെളുത്തതാകുന്നു لِلنَّاظِرِينَ നോക്കുന്നവര്‍ക്ക്

---

ഫിര്‍ഔന്‍ ശക്തി ഉപയോഗിക്കുവാനുള്ള ഭാവമാണെന്ന് കണ്ടപ്പോള്‍, മൂസാ (അ) ന്യായവാദത്തില്‍നിന്നും ദൃഷ്ടാന്തത്തിലേക്ക് തിരിഞ്ഞു. കണ്ടാല്‍ ആരും സമ്മതിക്കത്തക്ക ദൃഷ്ടാന്തം കാട്ടിത്തന്നാല്‍ സമ്മതിക്കാമോ, എന്നായി. എന്നാലതൊന്ന് കാണട്ടെ, എന്ന് ഫിര്‍ഔനും. പക്ഷേ, മൂസാ (അ) വടിയുടെയും, കയ്യിന്റെയും ദൃഷ്ടാന്തങ്ങള്‍ കാണിച്ചപ്പോള്‍ ജാലവിദ്യയെന്ന് പറഞ്ഞു തള്ളുവാനും, ദുര്‍വ്യാഖ്യാനം ചെയ്യാനും ഫിര്‍ഔന്‍ മുതിരുകയായി:-

## വിഭാഗം - 3

قَالَ لِلْمَلَإِ حَوْلَهُۥٓ إِنَّ هَـٰذَا لَسَـٰحِرٌ عَلِيمٌ ﴿٣٤﴾

﴾34﴿ തന്റെ ചുറ്റുമുള്ള പ്രമുഖന്‍മാരോട് അവന്‍ (ഫിര്‍ഔന്‍) പറഞ്ഞു: 'നിശ്ചയമായും, ഇവന്‍ അറിവുള്ള (നിപുണനായ) ഒരു ജാലവിദ്യക്കാരന്‍തന്നെ!

﴾35﴿ 'അവന്‍ തന്റെ ജാലവിദ്യ

يُرِيدُ أَن يُخْرِجَكُم مِّنْ أَرْضِكُم بِسِحْرِهِۦ فَمَاذَا تَأْمُرُونَ ﴿٣٥﴾

കൊണ്ട് നിങ്ങളുടെ നാട്ടിൽനിന്ന് നിങ്ങളെ പുറത്താക്കുവാൻ ഉദ്ദേശിക്കുകയാണ്. അതിനാൽ, [അവനെപ്പറ്റി] നിങ്ങൾ എന്ത് നിർദ്ദേശിക്കുന്നു!'

قَالُوٓا۟ أَرْجِهْ وَأَخَاهُ وَٱبْعَثْ فِى ٱلْمَدَآئِنِ حَـٰشِرِينَ ﴿٣٦﴾

﴾36﴿ അവർ പറഞ്ഞു: 'അവന്നും, അവന്റെ സഹോദരന്നും ഇടകൊടുക്കുക; നഗരങ്ങളിൽ, ശേഖരിക്കുന്ന ആളുകളെ നിയോഗിക്കുകയും ചെയ്യുക;-

يَأْتُوكَ بِكُلِّ سَحَّارٍ عَلِيمٍ ﴿٣٧﴾

﴾37﴿ അവർ, എല്ലാ അറിവുള്ള [നിപുണൻമാരായ] ജാലവിദ്യക്കാരെയും അങ്ങയുടെ അടുക്കൽ കൊണ്ടുവരട്ടെ.'

---

﴾34﴿ قَالَ അവൻ പറഞ്ഞു لِلْمَلَإِ പ്രമുഖരോട്, പ്രധാനികളോട് حَوْلَهُ തന്റെ ചുറ്റുമുള്ള إِنَّ هَٰذَا നിശ്ചയമായും ഇവൻ لَسَاحِرٌ ഒരു ജാലവിദ്യക്കാരൻ തന്നെ عَلِيمٌ അറിവുള്ളവനായ ﴾35﴿ يُرِيدُ അവൻ ഉദ്ദേശിക്കുന്നു أَن يُخْرِجَكُم നിങ്ങളെ പുറത്താക്കുവാൻ مِنْ أَرْضِكُم നിങ്ങളുടെ ഭൂമിയിൽനിന്ന്, നാട്ടിൽനിന്ന് بِسِحْرِهِ അവന്റെ ജാലവിദ്യകൊണ്ട്, فَمَاذَا അതിനാൽ എന്താണ് تَأْمُرُونَ നിങ്ങൾ നിർദ്ദേശിക്കുന്നു, കൽപിക്കുന്നു ﴾36﴿ قَالُوا അവർ പറഞ്ഞു أَرْجِهْ അവന്ന് ഒഴിവുകൊടുക്കുക, സാവകാശം കൊടുക്കുക وَأَخَاهُ അവന്റെ സഹോദരന്നും وَابْعَثْ നിയോഗിക്കുകയും ചെയ്യുക فِي الْمَدَائِنِ നഗരങ്ങളിൽ, പട്ടണങ്ങളിൽ, രാജ്യങ്ങളിൽ حَاشِرِينَ ശേഖരിക്കുന്നവരെ ﴾37﴿ يَأْتُوكَ അവൻ തനിക്ക് (അങ്ങേക്ക്) കൊണ്ടുവരട്ടെ, വരട്ടെ بِكُلِّ سَحَّارٍ എല്ലാ സിഹ്റൻമാരെയും കൊണ്ട്, എല്ലാ ജാലവിദ്യക്കാരെയും عَلِيمٍ അറിവുള്ള (നിപുണരായ)

---

മൂസാ കാണിച്ചത് ഒരു ദിവ്യദൃഷ്ടാന്തമൊന്നുമല്ല– ജാലവിദ്യ *(*)* മാത്രമാണ്– പക്ഷേ, അവനതിൽ നിപുണനാണ്; അതുവഴി അവൻ ജനങ്ങളെ വശീകരിച്ചു നാട്ടിൽനിന്ന് പുറത്ത് കൊണ്ടുപോകുവാനാണ് ഉദ്ദേശിക്കുന്നത് എന്ന് ഫിർഔൻ സമർത്ഥിച്ചു. എങ്കിലും, എനി എന്ത് വേണമെന്നറിയാതെ കുഴങ്ങി. ദർബാറിലുള്ളവരോട് നിർദ്ദേശം തേടി. തൽക്കാലം മൂസാ നബി (അ)യെയും, സഹോദരൻ ഹാറൂൻ നബി (അ)യെയും ഒഴിവാക്കിവിടുവാനും നാട്ടിലെല്ലാമുള്ള സമർത്ഥരായ ജാലവിദ്യക്കാരെ ശേഖരിച്ചുകൊണ്ടുവന്നു ഒരു മത്സരം നടത്തുവാനും അവർ അഭിപ്രായപ്പെട്ടു. പെട്ടെന്ന് മൂസാ നബി (അ)യെ കൊലചെയ്യുകയോ

---

***(*) 'ജാലവിദ്യ' എന്നർത്ഥം കൽപിച്ച 'സിഹ്ർ' (السحر) എന്ന വാക്കിൽ പല ഇനങ്ങളും ഉൾപ്പെടുമെന്ന് സൂറഃ അൽബകറഃ 102 ന്റെയും ത്വാഹാ 66– ന്റെയും വിവരണത്തിൽ പ്രസ്താവിച്ചിട്ടുണ്ട്.***

മറ്റോ ചെയ്താൽ, അത് ജനങ്ങളിൽ ആശയക്കുഴപ്പവും, ആശങ്കയും ഉളവാക്കിയേക്കുമെന്ന് അവർ കരുതിയിരിക്കാം. ഏതായാലും വമ്പിച്ച ഒരു ജനാവലിയുടെ മുമ്പിൽവെച്ച് പരസ്യമായിത്തന്നെ അത് നടക്കണമെന്ന് അല്ലാഹുവും ഉദ്ദേശിച്ചു.

فَجُمِعَ ٱلسَّحَرَةُ لِمِيقَـٰتِ يَوْمٍ مَّعْلُومٍ ﴿٣٨﴾

**﴾38﴿ അങ്ങനെ, അറിയപ്പെട്ട ഒരു ദിവസത്തിലെ നിശ്ചിത സമയത്തേക്ക് ജാലവിദ്യക്കാർ ഒരുമിച്ചുകൂട്ടപ്പെട്ടു.**

وَقِيلَ لِلنَّاسِ هَلْ أَنتُم مُّجْتَمِعُونَ ﴿٣٩﴾

**﴾39﴿ ജനങ്ങളോട് ചോദിക്കപ്പെട്ടു: 'നിങ്ങൾ സമ്മേളിക്കുന്നുണ്ടോ?-**

لَعَلَّنَا نَتَّبِعُ ٱلسَّحَرَةَ إِن كَانُوا۟ هُمُ ٱلْغَـٰلِبِينَ ﴿٤٠﴾

**﴾40﴿ 'ജാലവിദ്യക്കാരാണ് വിജയികളാകുന്നതെങ്കിൽ, നമുക്ക് അവരെ പിൻതുടർന്നേക്കാമല്ലോ!'**

---

﴾38﴿ فَجُمِعَ السَّحَرَةُ അങ്ങനെ ജാലവിദ്യക്കാർ ഒരുമിച്ചുകൂട്ടപ്പെട്ടു لِمِيقَاتِ يَوْمٍ ഒരു ദിവസത്തിലെ നിശ്ചിത സമയത്തേക്ക് مَعْلُومٍ അറിയപ്പെട്ട (നിർണയിക്കപ്പെട്ട) ﴾39﴿ وَقِيلَ പറയപ്പെട്ടു لِلنَّاسِ മനുഷ്യരോട് هَلْ أَنْتُمْ നിങ്ങളാണോ مُجْتَمِعُونَ സമ്മേളിക്കുന്നവർ (ഒരുമിച്ചുകൂടുന്നുവോ) ﴾40﴿ لَعَلَّنَا نَتَّبِعُ നമുക്ക് പിൻപറ്റാം, തുടർന്നേക്കാം السَّحَرَةَ ജാലവിദ്യക്കാരെ إِنْ كَانُوا അവർ ആയിരുന്നാൽ هُمُ അവർ തന്നെ الْغَالِبِينَ ജയിച്ചവർ, വിജയികൾ

---

അങ്ങനെ, ഉത്സവദിവസം പൂർവ്വാഹ്നസമയത്തേക്ക് എല്ലാവരും സമ്മേളിച്ചു. അനേകം ജാലവിദ്യക്കാരും- ആയിരക്കണക്കിലുണ്ടായിരുന്നുവെന്ന് പറയപ്പെടുന്നു- ധാരാളം പ്രേക്ഷകരും! രാജകീയമായ പ്രചാരണം മുറക്ക് നടന്നിരിക്കുമല്ലോ. മിക്കവാറും ജാലവിദ്യക്കാർക്കുതന്നെയാണ് വിജയമുണ്ടാകുകയെന്നാണവരുടെ പ്രതീക്ഷ.

فَلَمَّا جَآءَ ٱلسَّحَرَةُ قَالُوا۟ لِفِرْعَوْنَ أَئِنَّ لَنَا لَأَجْرًا إِن كُنَّا نَحْنُ ٱلْغَـٰلِبِينَ ﴿٤١﴾

**﴾41﴿ അങ്ങനെ, ജാലവിദ്യക്കാർ വന്നപ്പോൾ അവർ ഫിർഔനോട് പറഞ്ഞു: 'ഞങ്ങളാണ് വിജയികളാകുന്നതെങ്കിൽ, ഞങ്ങൾക്ക് തീർച്ചയായും വല്ല പ്രതിഫലവും ഉണ്ടായിരിക്കുമോ?'**

قَالَ نَعَمۡ وَإِنَّكُمۡ إِذٗا لَّمِنَ ٱلۡمُقَرَّبِينَ ﴿٤٢﴾

﴿42﴾ അവന്‍ പറഞ്ഞു: 'അതെ, അപ്പോള്‍, നിശ്ചയമായും നിങ്ങള്‍ (നമ്മുടെ സന്നിധിയില്‍) സാമീപ്യം നല്‍കപ്പെടുന്നവരില്‍ പെട്ടവരുമായിരിക്കും.'

قَالَ لَهُم مُّوسَىٰٓ أَلۡقُواْ مَآ أَنتُم مُّلۡقُونَ ﴿٤٣﴾

﴿43﴾ മൂസാ അവരോട് [ജാലവിദ്യക്കാരോട്] പറഞ്ഞു: 'നിങ്ങള്‍ക്ക് ഇടുവാനുള്ളത് ഇട്ടേക്കൂ.'

فَأَلۡقَوۡاْ حِبَالَهُمۡ وَعِصِيَّهُمۡ وَقَالُواْ بِعِزَّةِ فِرۡعَوۡنَ إِنَّا لَنَحۡنُ ٱلۡغَٰلِبُونَ ﴿٤٤﴾

﴿44﴾ അപ്പോള്‍, അവര്‍ തങ്ങളുടെ കയറുകളും, വടികളും (നിലത്ത്) ഇട്ടു. അവര്‍ (ഇപ്രകാരം) പറയുകയും ചെയ്തു; 'ഫിര്‍ഔന്റെ വീര്യംകൊണ്ട് നിശ്ചയമായും ഞങ്ങള്‍ തന്നെയായിരിക്കും വിജയികള്‍!'

فَأَلۡقَىٰ مُوسَىٰ عَصَاهُ فَإِذَا هِيَ تَلۡقَفُ مَا يَأۡفِكُونَ ﴿٤٥﴾

﴿45﴾ അനന്തരം മൂസാ തന്റെ വടി ഇട്ടു. അപ്പോഴതാ, അവര്‍ പകിട്ടാക്കിക്കാണിച്ചിരുന്നതിനെ (മുഴുവനും) അത് വിഴുങ്ങിക്കളയുന്നു!

فَأُلۡقِيَ ٱلسَّحَرَةُ سَٰجِدِينَ ﴿٤٦﴾

﴿46﴾ അപ്പോള്‍, ജാലവിദ്യക്കാര്‍ 'സുജൂദാ'യി വീഴ്ത്തപ്പെട്ടു [സാഷ്ടാംഗം നിലംപതിച്ചു].

قَالُوٓاْ ءَامَنَّا بِرَبِّ ٱلۡعَٰلَمِينَ ﴿٤٧﴾

﴿47﴾ അവര്‍ പറഞ്ഞു: 'ഞങ്ങള്‍ ലോകരക്ഷിതാവില്‍ വിശ്വസിച്ചു,-

رَبِّ مُوسَىٰ وَهَٰرُونَ ﴿٤٨﴾

﴿48﴾ 'അതായത്, മൂസായുടെയും, ഹാറൂന്റെയും രക്ഷിതാവില്‍!'.

---

﴿41﴾ فَلَمَّا جَاءَ അങ്ങനെ വന്നപ്പോള്‍ السَّحَرَةُ ജാലവിദ്യക്കാര്‍ | قَالُوا അവര്‍ പറഞ്ഞു لِفِرْعَوْنَ ഫിര്‍ഔനോട് أَئِنَّ തീര്‍ച്ചയായും ഉണ്ടോ لَنَا ഞങ്ങള്‍ക്ക് | لأَجْرًا പ്രതിഫലം, കൂലി إِنْ كُنَّا ഞങ്ങളായിരുന്നാല്‍, ആണെങ്കില്‍ نَحْنُ ഞങ്ങള്‍ തന്നെ الْغَالِبِينَ വിജയികള്‍ ﴿42﴾ قَالَ അവന്‍ പറഞ്ഞു نَعَمْ അതെ, ഉവ്വ് وَإِنَّكُمْ നിശ്ചയമായും നിങ്ങള്‍ إِذًا അപ്പോള്‍, എന്നാല്‍ لَمِنَ الْمُقَرَّبِينَ സാമീപ്യം നല്‍കപ്പെടുന്നവരില്‍പെട്ടവരുമാണ് (അടുത്ത ആളുകളായിരിക്കും) ﴿43﴾ قَالَ لَهُمْ مُوسَى അവരോട് മൂസാ പറഞ്ഞു | أَلْقُوا നിങ്ങള്‍ ഇടുക, പ്രയോഗിക്കുക مَا യാതൊന്ന് أَنْتُمْ مُلْقُونَ നിങ്ങള്‍ (അത്) ഇടുന്നവരാകുന്നു ﴿44﴾ فَأَلْقَوْا | അങ്ങനെ അവര്‍ ഇട്ടു حِبَالَهُمْ

അവരുടെ കയറുകൾ وَعِصِيَّهُمْ അവരുടെ വടികളും وَقَالُوا അവർ പറയുകയും ചെയ്തു بِعِزَّةِ വീര്യംകൊണ്ട്, പ്രതാപം കൊണ്ട്, മഹത്വത്താൽ فِرْعَوْنَ ഫിർഔന്റെ إِنَّا നിശ്ചയ മായും ഞങ്ങൾ لَنَحْنُ ഞങ്ങൾതന്നെയാണ് الْغَالِبُونَ വിജയികൾ, ജയിക്കുന്നവർ ﴾45﴿ فَأَلْقَى مُوسَى അനന്തരം മൂസാ ഇട്ടു عَصَاهُ തന്റെ വടി فَإِذَا هِيَ അപ്പോഴതാ അത് تَلْقَفُ വിഴുങ്ങുന്നു مَا يَأْفِكُونَ അവർ പകിട്ടാക്കിക്കാണിച്ചിരുന്നത്, കൃത്രിമം ചെയ്തിരുന്നത് ﴾46﴿ فَأُلْقِيَ അപ്പോൾ ഇടപ്പെട്ടു (നിലംപതിച്ചു) السَّحَرَةُ ജാലവിദ്യക്കാർ سَاجِدِينَ സുജൂദ് ചെയ്യു ന്നവരായനിലയിൽ, സുജൂദ് ചെയ്തുകൊണ്ട് ﴾47﴿ قَالُوا അവർ പറഞ്ഞു آمَنَّا ഞങ്ങൾ വിശ്വസിച്ചു بِرَبِّ الْعَالَمِينَ ലോകരക്ഷിതാവിൽ ﴾48﴿ رَبِّ مُوسَى മൂസായുടെ റബ്ബ് وَهَارُونَ ഹാറൂന്റെയും

---

എന്തോ ചില രാസപ്രയോഗങ്ങളുടെയോ മറ്റോ സഹായത്താൽ പൊതുജനദൃഷ്ടി യിൽ പാമ്പുകളാണെന്ന് തോന്നിക്കുന്നവിധം ജാലവിദ്യക്കാർ നടത്തിയ പ്രദർശനം പാടെ പരാജയപ്പെട്ടു. അവർ നിലത്തിട്ടിരുന്ന കയറുകളും വടികളുമാകുന്ന കൃത്രിമപ്പാമ്പുക ളെയെല്ലാം മൂസാ നബി (അ)യുടെ വടിയായിരുന്ന ഭയങ്കരനായ ആ പെരുമ്പാമ്പ് വിഴു ങ്ങിക്കളഞ്ഞു. അവർ പരാജയം സമ്മതിച്ചു. അത് ദൈവിക ദൃഷ്ടാന്തം തന്നെയാണെന്ന് അവർക്ക് ശരിക്കും ബോധ്യപ്പെട്ടു. അവർ ലോകരക്ഷിതാവിൽ വിശ്വസിക്കയും അവന് സുജൂ ദായി നിലംപതിക്കയും ചെയ്തു. തങ്ങളുടെ വിശ്വാസം ഒട്ടും ധൈര്യക്ഷയം കൂടാതെ അവർ പ്രഖ്യാപിക്കുകയും ചെയ്തു. ഫിർഔന്ന് ഇത് വമ്പിച്ച അടിയാണെന്ന് പറയേണ്ട തില്ലല്ലോ.

قَالَ ءَامَنتُمْ لَهُۥ قَبْلَ أَنْ ءَاذَنَ لَكُمْ ۖ إِنَّهُۥ لَكَبِيرُكُمُ ٱلَّذِى عَلَّمَكُمُ ٱلسِّحْرَ فَلَسَوْفَ تَعْلَمُونَ ﴿٤٩﴾

**﴾49﴿ അവൻ [ഫിർഔൻ] പറഞ്ഞു 'നിങ്ങൾക്ക് ഞാൻ സമ്മതം നൽകും മുമ്പായി അവനെ നിങ്ങൾ വിശ്വസിച്ചു (അല്ലേ)?! നിശ്ചയമായും, അവൻ നിങ്ങൾക്ക് ജാലവിദ്യ പഠിപ്പിച്ചുതന്ന നിങ്ങളുടെ നേതാവ് തന്നെയാണ്. അത് കൊണ്ട് അടുത്ത് തന്നെ നിങ്ങൾക്കറിയാറാകും;-**

لَأُقَطِّعَنَّ أَيْدِيَكُمْ وَأَرْجُلَكُم مِّنْ خِلَٰفٍ وَلَأُصَلِّبَنَّكُمْ أَجْمَعِينَ ﴿٥٠﴾

**﴾50﴿ നിശ്ചയമായും, നിങ്ങളുടെ കൈകളും, കാലുകളും വ്യത്യസ്ത മായ നിലയിൽ ഞാൻ മുറിപ്പിച്ചുക ളയും; നിങ്ങളെ മുഴുവനും ഞാൻ ക്രൂശിപ്പിക്കുകയും ചെയ്യും'.**

قَالُوا۟ لَا ضَيْرَ ۖ إِنَّآ

**﴾51﴿ അവർ പറഞ്ഞു: 'ഒരു ദോഷവു മില്ല [വിരോധവുമില്ല]; നിശ്ചയമായും ഞങ്ങൾ ഞങ്ങളുടെ രക്ഷിതാവിങ്ക**

إِلَىٰ رَبِّنَا مُنقَلِبُونَ ﴿٥١﴾

ലേക്ക് മടങ്ങിച്ചെല്ലുന്നവരാകുന്നു.

إِنَّا نَطْمَعُ أَن يَغْفِرَ لَنَا رَبُّنَا خَطَٰيَٰنَآ أَن كُنَّآ أَوَّلَ ٱلْمُؤْمِنِينَ ﴿٥٢﴾

﴾52﴿ 'ഞങ്ങൾ സത്യവിശ്വാസികളിൽ ആദ്യത്തെവരായതിനാൽ, ഞങ്ങളുടെ തെറ്റുകൾ ഞങ്ങളുടെ റബ്ബ് ഞങ്ങൾക്ക് പൊറുത്തുതരുമെന്ന് ഞങ്ങളാശിക്കുന്നു'.

---

﴾49﴿ قَالَ അവൻ പറഞ്ഞു ءَامَنتُمْ لَهُۥ നിങ്ങൾ അവനെ വിശ്വസിച്ചു (അല്ലേ) قَبْلَ أَنْ ءَاذَنَ ഞാൻ സമ്മതം നൽകുന്നതിനുമുമ്പ് لَكُمْ നിങ്ങൾക്ക് إِنَّهُۥ لَكَبِيرُكُمُ നിശ്ചയമായും അവൻ നിങ്ങളുടെ വലിയവൻ (നേതാവ്) തന്നെ ٱلَّذِي عَلَّمَكُمُ നിങ്ങൾക്ക് പഠിപ്പിച്ചുതന്നവനായ ٱلسِّحْرَ ജാലവിദ്യ فَلَسَوْفَ ആകയാൽ വഴിയെ (അടുത്ത് തന്നെ) تَعْلَمُونَ നിങ്ങൾ അറിയും, നിങ്ങൾക്കറിയാം ﴾50﴿ لَأُقَطِّعَنَّ നിശ്ചയമായും ഞാൻ മുറിപ്പിക്കും, ധാരാളം മുറിച്ചുകളയും أَيْدِيَكُمْ നിങ്ങളുടെ കൈകൾ وَأَرْجُلَكُم നിങ്ങളുടെ കാലുകളും مِّنْ خِلَٰفٍ വ്യത്യസ്തമായ നിലയിൽ وَلَأُصَلِّبَنَّكُمْ നിശ്ചയമായും ഞാൻ നിങ്ങളെ ക്രൂശിപ്പിക്കുകയും ചെയ്യും أَجْمَعِينَ മുഴുവനും ﴾51﴿ قَالُوا۟ അവർ പറഞ്ഞു لَا ضَيْرَ ദോഷമില്ല, വിരോധമില്ല إِنَّآ നിശ്ചയമായും ഞങ്ങൾ إِلَىٰ رَبِّنَا ഞങ്ങളുടെ റബ്ബിങ്കലേക്ക് مُنقَلِبُونَ മടങ്ങിച്ചെല്ലുന്നവർതന്നെ, തിരിച്ചെത്തുന്നവരാണ് ﴾52﴿ إِنَّا نَطْمَعُ നിശ്ചയമായും ഞങ്ങൾ ആഗ്രഹിക്കുന്നു, മോഹിക്കുന്നു أَن يَغْفِرَ പൊറുത്തുതരുമെന്ന് لَنَا ഞങ്ങൾക്ക് رَبُّنَا ഞങ്ങളുടെ റബ്ബ് خَطَٰيَٰنَآ ഞങ്ങളുടെ തെറ്റുകൾ, പിഴവുകൾ أَن كُنَّآ ഞങ്ങൾ ആയതിനാൽ أَوَّلَ ٱلْمُؤْمِنِينَ സത്യവിശ്വാസികളിൽ ആദ്യത്തെവർ, പ്രഥമവിശ്വാസികൾ

---

ഫിർഔൻ ക്രോധിച്ചു. തന്റെ അനുമതികൂടാതെ ജാലവിദ്യക്കാർ അല്ലാഹുവിൽ വിശ്വസിച്ചത് വമ്പിച്ച തെറ്റായി അവൻ ചിത്രീകരിച്ചു. അവരങ്ങിനെ ചെയ്യാൻ കാരണം, മൂസാ നബി (അ) അവരുടെ നേതാവും, ഗുരുവും ആയതാണെന്ന് പറഞ്ഞു തന്റെ പരാജയം മറച്ചുവെക്കുവാൻ ശ്രമിച്ചു. ആ ശുദ്ധാത്മാക്കളായ സത്യവിശ്വാസികളുടെ കൈകാലുകൾ– ഒരു പുറത്തെ കാലും മറുപുറത്തെ കയ്യുമായി– മുറിച്ചും, അവരെ കുരിശിൽ തറച്ചും മൃഗീയമായി ശിക്ഷിക്കുമെന്ന് ആക്രോശിക്കുകയും ചെയ്തു. എന്നാൽ, സത്യവിശ്വാസത്തിൽ ഉറച്ചുകഴിഞ്ഞ അവർ അതൊന്നും വിലവെച്ചില്ല. യാതൊരു വിരോധവുമില്ല; ഞങ്ങൾ ഏതായാലും അല്ലാഹുവിങ്കലേക്ക് മടങ്ങിച്ചെല്ലുന്നവർ തന്നെയാണ്; മരണം ഒരിക്കൽ അനിവാര്യമാണ്; അതുകൊണ്ട് തന്റെ ശിക്ഷയൊന്നും ഞങ്ങൾ ഭയപ്പെടുന്നില്ല. മാത്രമല്ല, ഞങ്ങൾ ദൃഷ്ടാന്തം കണ്ട ഉടനെത്തന്നെ ആദ്യമായി വിശ്വസിച്ചവരായതുകൊണ്ട് അല്ലാഹു ഞങ്ങളുടെ പാപങ്ങൾ പൊറുത്തു തരുമെന്ന് ഞങ്ങൾക്ക് പ്രതീക്ഷയുമുണ്ട്.' എന്നിങ്ങനെയാണവർ ഫിർഔന് സധീരം മറുപടി കൊടുത്തത്. ഫിർഔന്റെ വിധിക്ക് ഈജിപ്തിൽ മറുകൈ ഇല്ലല്ലോ. അങ്ങനെ അവരെല്ലാം തൗഹീദിന്റെ രക്തസാക്ഷികളായിത്തീർന്നു.

പിന്നീട് കുറേകാലം മൂസാ (അ) ജനങ്ങളെ തൗഹീദിലേക്ക് ക്ഷണിച്ചുകൊണ്ടിരുന്നു. പല അമാനുഷിക ദൃഷ്ടാന്തങ്ങളും അല്ലാഹു അദ്ദേഹത്തിന്റെ കൈക്ക് കാണിച്ചുകൊടു

ത്തു. ഫിർഔനും അവന്റെ ജനതയും അവരുടെ പഴയ നിലപാടിൽതന്നെ ഉറച്ചുനിന്നു. ഇസ്റാഈല്യരിൽപെട്ട കുറെ ആളുകൾ മാത്രം തൗഹീദിൽ വിശ്വസിച്ചു. മൂസാ നബി (അ) പ്രബോധനം ചെയ്തു തുടങ്ങിയത് മുതൽ ഇസ്റാഈൽ ഗോത്രക്കാർ കൂടുതൽ മർദ്ദനത്തിന്നിരയായിരുന്നു. അവർ മൂസാ നബി (അ)യെ പൊറുതിമുട്ടിക്കുകയായി. അവരെ രക്ഷിക്കുവാനായി അദ്ദേഹം പ്രാർത്ഥിക്കുകയായി. അല്ലാഹു പ്രാർത്ഥന സ്വീകരിച്ചു.

## വിഭാഗം - 4

۞ وَأَوۡحَيۡنَآ إِلَىٰ مُوسَىٰٓ أَنۡ أَسۡرِ بِعِبَادِيٓ إِنَّكُم مُّتَّبَعُونَ ﴿٥٣﴾

﴾53﴿ നാം മൂസാക്ക് 'വഹ്‌യ്' (ബോധനം) നൽകി: 'എന്റെ അടിയാൻമാരെയുംകൊണ്ട് രാപ്രയാണം ചെയ്യുക (രാത്രി പോയിക്കൊള്ളുക); നിങ്ങൾ അനുഗമിക്കപ്പെടുന്നവരായിരിക്കും (ഫിർഔനും കൂട്ടരും നിങ്ങളുടെ പിന്നാലെ വരും).'

فَأَرۡسَلَ فِرۡعَوۡنُ فِي ٱلۡمَدَآئِنِ حَٰشِرِينَ ﴿٥٤﴾

﴾54﴿ അപ്പോൾ, (വിവരമറിഞ്ഞ്) ഫിർഔൻ നഗരങ്ങളിൽ (ജനങ്ങളെ) ശേഖരിക്കുന്ന ആളുകളെ അയച്ചു (അവർ ഇങ്ങനെ പ്രചാരം ചെയ്തു):-

إِنَّ هَٰٓؤُلَآءِ لَشِرۡذِمَةٞ قَلِيلُونَ ﴿٥٥﴾

﴾55﴿ 'നിശ്ചയമായും, ഇക്കൂട്ടർ കുറഞ്ഞ ആളുകളുള്ള ഒരു സംഘമത്രെ.

وَإِنَّهُمۡ لَنَا لَغَآئِظُونَ ﴿٥٦﴾

﴾56﴿ അവർ നിശ്ചയമായും നമ്മെ അരിശം കൊള്ളിച്ചവരുമാണ്.

وَإِنَّا لَجَمِيعٌ حَٰذِرُونَ ﴿٥٧﴾

﴾57﴿ 'നാമാകട്ടെ, ജാഗരൂകരായ ഒരു സംഘക്കാരുമാകുന്നു'.

---

﴾53﴿ وَأَوۡحَيۡنَا നാം ബോധനം നൽകി, വഹ്‌യ് കൊടുത്തു إِلَىٰ مُوسَىٰ മൂസാക്ക് أَنۡ أَسۡرِ നീ രാപ്രയാണം (രാവുയാത്ര) ചെയ്യുക എന്ന് بِعِبَادِي എന്റെ അടിയാൻമാരുമായി إِنَّكُمۡ നിശ്ചയമായും നിങ്ങൾ مُتَّبَعُونَ പിൻതുടരപ്പെടുന്നവരായിരിക്കും ﴾54﴿ فَأَرۡسَلَ فِرۡعَوۡنُ അപ്പോൾ ഫിർഔൻ അയച്ചു فِي ٱلۡمَدَآئِنِ നഗരങ്ങളിൽ, രാജ്യങ്ങളിൽ حَٰشِرِينَ ശേഖരിക്കുന്നവരെ, ഒരുമിച്ചുകൂട്ടുന്നവരെ ﴾55﴿ إِنَّ هَٰٓؤُلَآءِ നിശ്ചയമായും ഇക്കൂട്ടർ لَشِرۡذِمَةٞ ഒരു സംഘംതന്നെയാണ്, കൂട്ടംതന്നെ قَلِيلُونَ കുറഞ്ഞആളുകളുള്ള, കുറഞ്ഞവരായ ﴾56﴿ وَإِنَّهُمۡ നിശ്ചയമായും അവർ لَنَا നമ്മെ لَغَآئِظُونَ അരിശം കൊള്ളിക്കുന്നവരുമാണ് ﴾57﴿ وَإِنَّا നിശ്ചയമായും നാം لَجَمِيعٌ ഒരു സംഘക്കാരാണ്, കൂട്ടക്കാർതന്നെ حَٰذِرُونَ ജാഗരൂകരായ, ഉണർവ്വുള്ള

വഹ്‌യ് അനുസരിച്ച് മൂസാ നബി (അ)യും ഇസ്‌റാഈല്യരും രാത്രി പുറപ്പെട്ടു. ഫിർഔൻ എങ്ങനെയോ വിവരമറിഞ്ഞു. ഉടനടി പല ഭാഗത്തേക്കും ആളയച്ചു സൈന്യസജ്ജീകരണം ചെയ്തു. ഇസ്‌റാഈൽ ജനത നന്നെക്കുറച്ചേയുള്ളൂ. അവരെ പിടിക്കുവാൻ നമുക്ക് പ്രയാസമില്ല. അവർ മുമ്പേതന്നെ നമ്മെ അരിശം കൊള്ളിച്ചുവന്ന ജനതയാണ്. അവരെ നാമെപ്പോഴും ജാഗരൂകരായും ഗൗനിച്ചും തന്നെയാണ് കഴിഞ്ഞുകൂടുന്നതും. എന്നിങ്ങനെ പ്രഖ്യാപനം നടത്തി. ഒരു വമ്പിച്ച സേന തയ്യാറായി.

حَاذِرُونَ എന്ന വാക്കിന് പകരം حذرون എന്നും ഇവിടെ വായിക്കപ്പെട്ടിട്ടുണ്ട്. അപ്പോൾ നാം ജാഗ്രതയെടുത്തവരാണ് – ആയുധസാമഗ്രികൾ മുതലായ മുൻകരുതൽ ചെയ്തിട്ടുള്ളവരാണ് – എന്ന് സാരമാകുന്നു.

فَأَخْرَجْنَٰهُم مِّن جَنَّٰتٍ وَعُيُونٍ ﴿٥٨﴾

**《58》 അങ്ങനെ, നാം അവരെ തോപ്പുകളിൽ നിന്നും, (നദി മുതലായ) നീരുറവകളിൽനിന്നും പുറത്തിറക്കി**

وَكُنُوزٍ وَمَقَامٍ كَرِيمٍ ﴿٥٩﴾

**《59》 ഭണ്ഡാരങ്ങളിൽ നിന്നും, മാന്യമായ സ്ഥാനത്ത് നിന്നും (പുറത്തിറക്കി– അവർ ഇസ്‌റാഈല്യരെ പിൻതുടർന്നു).**

كَذَٰلِكَ

**《60》 അപ്രകാരമാണ് (സംഭവിച്ചത്).**

وَأَوْرَثْنَٰهَا بَنِىٓ إِسْرَٰٓءِيلَ ﴿٦٠﴾

**അവയ്ക്ക് ഇസ്‌റാഈൽ സന്തതികളെ നാം അവകാശപ്പെടുത്തുകയും ചെയ്തു.**

---

《58》 فَأَخْرَجْنَاهُمْ അങ്ങനെ നാമവരെ പുറത്തിറക്കി, പുറത്താക്കി مِنْ جَنَّاتٍ തോപ്പുകളിൽനിന്ന് وَعُيُونٍ നീരുറവകളിൽനിന്നും, അരുവികളിൽനിന്നും 《59》 وَكُنُوزٍ ഭണ്ഡാരങ്ങളിൽനിന്നും وَمَقَامٍ സ്ഥാനത്തുനിന്നും كَرِيمٍ മാന്യമായ 《60》 كَذَٰلِكَ അപ്രകാരമാണ് وَأَوْرَثْنَاهَا അവയ്ക്ക് നാം അവകാശപ്പെടുത്തി, അതിന് അവകാശികളാക്കി بَنِي إِسْرَائِيلَ ഇസ്‌റാഈൽ സന്തതികളെ

---

ഉൽപന്നസമൃദ്ധങ്ങളായ തോട്ടങ്ങൾ, ജലാശയങ്ങൾക്കരികെ പരന്നുകിടക്കുന്ന വിശാലമായ വയൽപാടങ്ങൾ, നീലനദിയും ഉപനദികളും തുടങ്ങിയ ജലാശയങ്ങൾ, കണക്കില്ലാത്ത സ്വർണനിക്ഷേപങ്ങൾ, അന്തരീക്ഷത്തിൽ തലപൊക്കിനിൽക്കുന്ന കൊട്ടാരങ്ങൾ, അതിവിസ്തൃതമായ രമ്യഹർമ്യങ്ങൾ എന്നിങ്ങനെ ഈജിപ്തിൽ തങ്ങൾക്കുള്ള സർവ്വസ്വവും പിന്നിൽ വിട്ടേച്ചുകൊണ്ട് ഫിർഔനും സൈന്യവും പുറത്തുവന്നു– അല്ലാഹു അവരെ പുറത്തിറക്കി. അങ്ങനെയാണ് അക്കഥ സംഭവിച്ചത്. അതേ പ്രകാരത്തിലുള്ള സുഖസൗകര്യങ്ങൾ പിന്നീട് അല്ലാഹു ഇസ്‌റാഈല്യർക്ക് ഫലസ്തീനിൽ വെച്ച് നൽകുകയുണ്ടായി. ഇതിനെ സൂചിപ്പി

ച്ചുകൊണ്ടാണ് 'അവയ്ക്ക് ഇസ്റാഈൗൽ സന്തതികളെ നാം അവകാശപ്പെടുത്തി' എന്ന് പറഞ്ഞത്. ഫിർഔനും കൂട്ടരും നശിപ്പിക്കപ്പെട്ടശേഷം ഇസ്റാഈല്യർ ഈജിപ്തിലേക്ക് മടങ്ങിയതായി ചരിത്രം കാണുന്നില്ല.

فَأَتْبَعُوهُم مُّشْرِقِينَ ﴿٦١﴾

﴾61﴿ എന്നിട്ട് അവർ (ഫിർഔനും സൈന്യവും) ഉദയവേളയിലായിക്കൊണ്ട് അവരുടെ പിന്നാലെ വന്നു.

فَلَمَّا تَرَٰٓءَا ٱلْجَمْعَانِ قَالَ أَصْحَٰبُ مُوسَىٰٓ إِنَّا لَمُدْرَكُونَ ﴿٦٢﴾

﴾62﴿ അങ്ങനെ, രണ്ട് സംഘവും പരസ്പരം കണ്ടപ്പോൾ മൂസായുടെ ആൾക്കാർ പറഞ്ഞു: 'നിശ്ചയമായും നാം, പിടിയിലകപ്പെടുന്നവരാണല്ലോ!'

قَالَ كَلَّآ ۖ إِنَّ مَعِىَ رَبِّى سَيَهْدِينِ ﴿٦٣﴾

﴾63﴿ അദ്ദേഹം (മൂസാ) പറഞ്ഞു: 'ഒരിക്കലുമില്ല, 'എന്റെ കൂടെ എന്റെ റബ്ബുണ്ട്; അവൻ എനിക്ക് (വേണ്ടുന്ന) മാർഗദർശനം നൽകിക്കൊള്ളും.'

---

﴾61﴿ فَأَتْبَعُوهُمْ എന്നിട്ട് അവർ അവരെ അനുഗമിച്ചു, പിന്നാലെ ചെന്നു مُشْرِقِينَ അവർ ഉദയവേളയിലായിക്കൊണ്ട് (ഉദയസമയത്ത്) ﴾62﴿ فَلَمَّا تَرَاءَى അങ്ങനെ അന്യോന്യം കണ്ടപ്പോൾ, കാണാറായപ്പോൾ الْجَمْعَانِ രണ്ട് സംഘവും قَالَ പറഞ്ഞു أَصْحَابُ مُوسَى മൂസായുടെ ആൾക്കാർ إِنَّا لَمُدْرَكُونَ നാം പിടിയിൽപെടുന്നവർതന്നെ ﴾63﴿ قَالَ അദ്ദേഹം പറഞ്ഞു كَلَّا ഒരിക്കലുമില്ല, അങ്ങനെയല്ല إِنَّ مَعِيَ നിശ്ചയമായും എന്റെ കൂടെയുണ്ട് رَبِّي എന്റെ റബ്ബ് سَيَهْدِينِ അവൻ എനിക്ക് മാർഗദർശനം നൽകിക്കൊള്ളും, എനിക്ക് വഴികാട്ടും

---

ഫിർഔനും പട്ടാളസംഘവും ഉദയസമയത്ത് തങ്ങളുടെ അടുത്തെത്താറായി കണ്ടപ്പോൾ, ഇസ്റാഈല്യർ മുറവിളി കൂട്ടുകയായി. അവർ ചെങ്കടലിനടുത്തെത്തിയിരിക്കുന്നു. പിന്നാലെ ശത്രുക്കളും, മുന്നിൽ സമുദ്രവും! മൂസാ നബി (അ)ക്കറിയാം, അല്ലാഹു തങ്ങളെ രക്ഷിക്കുമെന്ന്. അദ്ദേഹം അവരെ സമാധാനിപ്പിച്ചു.

فَأَوْحَيْنَآ إِلَىٰ مُوسَىٰٓ أَنِ ٱضْرِب بِّعَصَاكَ ٱلْبَحْرَ ۖ

﴾64﴿ അപ്പോൾ, 'നിന്റെ വടി കൊണ്ട് സമുദ്രത്തിൽ അടിക്കുക' എന്ന് മൂസാക്ക് നാം (അല്ലാഹു) ബോധനം നൽകി.

فَٱنفَلَقَ فَكَانَ كُلُّ فِرْقٍ كَٱلطَّوْدِ ٱلْعَظِيمِ ﴿٦٤﴾

(അദ്ദേഹം അടിച്ചു.) അപ്പോൾ അത് പിളർന്നു. എന്നിട്ട് ഓരോ പിളർപ്പും വമ്പിച്ച മലന്തിണ്ണപോലെയായി ത്തീർന്നു.

وَأَزْلَفْنَا ثَمَّ ٱلْـَٔاخَرِينَ ﴿٦٥﴾

《65》 അവിടെവെച്ച് മറ്റേവരെ (ഫിർഔന്റെ സംഘത്തെ) നാം അടുപ്പിക്കുകയും ചെയ്തു.

وَأَنجَيْنَا مُوسَىٰ وَمَن مَّعَهُۥٓ أَجْمَعِينَ ﴿٦٦﴾

《66》 മൂസായെയും, അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും മുഴുവൻ നാം രക്ഷപ്പെടുത്തുകയും ചെയ്തു.

ثُمَّ أَغْرَقْنَا ٱلْـَٔاخَرِينَ ﴿٦٧﴾

《67》 പിന്നീട്, മറ്റേകൂട്ടരെ നാം മുക്കിക്കൊന്നു.

إِنَّ فِى ذَٰلِكَ لَـَٔايَةً ۖ

《68》 നിശ്ചയമായും, അതിൽ ഒരു (വലിയ) ദൃഷ്ടാന്തം ഉണ്ട്.

وَمَا كَانَ أَكْثَرُهُم مُّؤْمِنِينَ ﴿٦٨﴾

അവരിൽ അധികമാളും വിശ്വസിക്കുന്നവരല്ല.

وَإِنَّ رَبَّكَ لَهُوَ ٱلْعَزِيزُ ٱلرَّحِيمُ ﴿٦٩﴾

《69》 നിശ്ചയമായും, നിന്റെ റബ്ബ് തന്നെയാണ് പ്രതാപശാലിയും, കരുണാനിധിയും.

---

《64》 فَأَوْحَيْنَا അപ്പോൾ നാം വഹ്‌യ് (ബോധനം) നൽകി إِلَىٰ مُوسَىٰ മൂസാക്ക് أَنِ اضْرِبْ നീ അടിക്കുക എന്ന് بِعَصَاكَ നിന്റെ വടികൊണ്ട് الْبَحْرَ സമുദ്രത്തിൽ, സമുദ്രത്തിന് فَانفَلَقَ അപ്പോളത് പിളർന്ന് فَكَانَ എന്നിട്ട് ആയി كُلُّ فِرْقٍ എല്ലാ പിളർപ്പും كَالطَّوْدِ മലന്തിണ്ണ പോലെ الْعَظِيمِ വമ്പിച്ച 《65》 وَأَزْلَفْنَا നാം അടുപ്പിക്കുകയും ചെയ്തു, അണയിച്ചു ثَمَّ അവിടെ വെച്ച് الْآخَرِينَ മറ്റേവരെ, മറ്റേകൂട്ടരെ 《66》 وَأَنجَيْنَا നാം രക്ഷപ്പെടുത്തുകയും ചെയ്തു مُوسَىٰ മൂസായെ وَمَن مَّعَهُ തന്റെ കൂടെയുള്ളവരെയും أَجْمَعِينَ മുഴുവനും, എല്ലാവരെയും 《67》 ثُمَّ أَغْرَقْنَا പിന്നെ നാം മുക്കി, മുക്കി നശിപ്പിച്ചു الْآخَرِينَ മറ്റേവരെ 《68》 إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു (വലിയ) ദൃഷ്ടാന്തം وَمَا كَانَ ആയിട്ടില്ല, ഇല്ല, അല്ല أَكْثَرُهُمْ അവരിൽ അധികമാളും مُّؤْمِنِينَ വിശ്വാസികൾ, വിശ്വസിക്കുന്നവർ 《69》 وَإِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَهُوَ അവൻതന്നെയാണ് الْعَزِيزُ പ്രതാപശാലി, വീര്യപ്പെട്ടവൻ الرَّحِيمُ കരുണാനിധി

---

വഹ്‌യ് കിട്ടിയ പ്രകാരം മൂസാ നബി (അ) തന്റെ വടികൊണ്ട് സമുദ്രത്തിൽ അടിച്ചതോടെ സമുദ്രം ഇരുപുറങ്ങളിലേക്കും മാറി നിന്നു. ഇസ്‌റാഈല്യർക്ക് സസുഖം കടന്നുപോകുമാറ് വിശാലമായ മാർഗം തുറക്കപ്പെട്ടു. ഇരുപുറങ്ങളിലും വമ്പിച്ച മലപോലെ ജലം ഉയർന്നു ചിറച്ച് നിൽക്കുന്നതിന്നിടയിൽക്കൂടി അവർ മറുകരപറ്റി രക്ഷപ്പെട്ടു. അപ്പോഴേക്കും അവരെ പിടികൂടുവാൻ വേണ്ടി പിൻതുടർന്നു വരുന്ന ഫിർഔനും കൂട്ടരും ആ വിശാലമായ സമുദ്രകവാടത്തിലേക്ക് പ്രവേശിച്ചു കഴിഞ്ഞിരുന്നു. ഉടനെ വെള്ളം തമ്മിൽ കൂട്ടിമുട്ടുകയും അവർ ആകമാനം മുങ്ങിനശിക്കുകയും ചെയ്തു.

മേലുദ്ധരിച്ച ആ വമ്പിച്ച സംഭവത്തിൽ, അല്ലാഹുവിന്റെ ഏകത്വത്തിനും, ശക്തിമാഹാത്മ്യത്തിനും, മൂസാ നബി (അ)യുടെ സത്യതക്കുമെല്ലാംതന്നെ മതിയായ ദൃഷ്ടാന്തങ്ങളുണ്ട്. അതേ വിശ്വാസത്തിലേക്കാണ് മുഹമ്മദ് നബി ﷺയും ജനങ്ങളെ ക്ഷണിക്കുന്നത്. എന്നിരിക്കെ, അദ്ദേഹത്തിൽ വിശ്വസിക്കുവാനും ഈ സംഭവം തെളിവായിത്തീരുന്നു. എന്നാൽ, മനുഷ്യരിൽ അധികമാളും ചിന്തിക്കുന്നില്ല, വിശ്വസിക്കുന്നുമില്ല.

67, 68 എന്നീ ആയത്തുകളിലെ അതേ വാചകങ്ങൾ 8 ഉം 9 ഉം ആയത്തുകളിലും നാം കണ്ടുവല്ലോ. സസ്യലതാദികളുടെ ഉൽപാദനത്തിലടങ്ങിയ ദൃഷ്ടാന്തം ഓർമിപ്പിച്ചുകൊണ്ടായിരുന്നു അവിടെ അത് പ്രസ്താവിച്ചത്. ഇവിടെ മൂസാ നബി (അ)യുടെയും, ഫിർഔന്റെയും കഥയെത്തുടർന്നാണ്. എനിയും, ഈ സൂറത്തിൽ തുടർന്നു വരുന്ന ഓരോ നബിമാരുടെ കഥക്ക് ശേഷവും ആ വാക്യങ്ങൾ കാണാവുന്നതാണ്. അങ്ങനെ, ഈ സൂറത്തിൽ അത് എട്ട് പ്രാവശ്യം ആവർത്തിക്കപ്പെട്ടിരിക്കയാണ്. പ്രസ്തുത ദൃഷ്ടാന്തസംഭവങ്ങൾ എല്ലാംതന്നെ മനുഷ്യസാധ്യമല്ലാത്തതും, സാധാരണഗതിക്കതീതമായതുമാണെന്ന് ആ വാക്യങ്ങൾ ചൂണ്ടിക്കാട്ടുന്നു. ക്വുർആനിൽ ഇങ്ങനെയുള്ള സൂചനകൾ നാം പ്രത്യേകം ശ്രദ്ധിക്കേണ്ടുന്ന ഒരു സംഗതിയത്രെ. നമ്മെ ചിന്തിപ്പിക്കുവാനാണ് അതെന്ന് പറയേണ്ടതില്ല

അല്ലാഹു പ്രതാപശാലിയാണ് (الْعَزِيزُ) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, മനുഷ്യൻ എത്ര അനുസരണമില്ലാത്തവനും, ധിക്കാരിയുമായിരുന്നാൽപോലും, അവന്റെ പ്രതാപത്തിനും, മഹത്വത്തിനും യാതൊരു കോട്ടവും നേരിടുവാനില്ലെന്നും, അതിന്റെ നാശം മനുഷ്യൻതന്നെയാണനുഭവിക്കേണ്ടിവരികയെന്നും ഓർമപ്പെടുത്തുകയാകുന്നു. അതോടൊന്നിച്ചു തന്നെ 'കരുണാനിധി' (الرَّحِيمُ)യാണ് എന്നും ഉണർത്തിയിട്ടുള്ളത് നോക്കുക. മനുഷ്യൻ എന്ത് തെറ്റുകുറ്റം ചെയ്താലും ശരി, ഖേദിച്ചു മടങ്ങുന്നപക്ഷം അത് പൊറുത്തുകൊടുത്തു കരുണചെയ്യുവാൻ അല്ലാഹു തയ്യാറാണെന്നത്രെ അത് കാണിക്കുന്നത്. അപ്പോൾ, മനുഷ്യൻ എല്ലാ സമയത്തും അല്ലാഹുവിന്റെ ശിക്ഷയെ ഭയപ്പെട്ടും, അവന്റെ കാരുണ്യത്തെ പ്രതീക്ഷിച്ചും കൊണ്ടിരിക്കേണ്ടതുമാകുന്നുവെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. നബി ﷺ തിരുമേനി ഇപ്രകാരം പ്രസ്താവിക്കുന്നു:-

**لو يعلم المؤمن ما عند الله من العقوبة ما طمع بجنته احد ولو يعلم الكافر ما عند الله من الرحمة ما قنط من رحمته احد ـ رواه مسلم**

(സത്യവിശ്വാസിയായ മനുഷ്യൻ അല്ലാഹുവിന്റെ അടുക്കലുള്ള ശിക്ഷയെക്കുറിച്ച് (പൂർണമായി) അറിഞ്ഞിരുന്നുവെങ്കിൽ, അവന്റെ സ്വർഗം ലഭിക്കുമെന്ന് ഒരാളുംതന്നെ പ്രതീക്ഷിക്കുന്നതല്ല. അവിശ്വാസിയായ മനുഷ്യൻ അല്ലാഹുവിന്റെ പക്കലുള്ള കാരുണ്യത്തെക്കുറിച്ച് (ശരിക്ക്) അറിയുമായിരുന്നെങ്കിൽ, അവന്റെ കാരുണ്യത്തെക്കുറിച്ച് ഒരാളുംതന്നെ നിരാശപ്പെടുന്നതുമല്ല.) ഓരോന്നും അത്രയും വിശാലവും ശക്തിമത്തുമാണെന്ന് സാരം.

## വിഭാഗം - 5

وَٱتۡلُ عَلَيۡهِمۡ نَبَأَ إِبۡرَٰهِيمَ ﴿٧٠﴾

﴾70﴿ **[നബിയേ] ഇബ്‌റാഹീമിന്റെ വൃത്താന്തവും അവരിൽ നീ ഓതി കേൾപ്പിക്കുക:-**

إِذْ قَالَ لِأَبِيهِ وَقَوْمِهِۦ مَا تَعْبُدُونَ ﴿٧١﴾

﴿71﴾ അതായത്: അദ്ദേഹം തന്റെ പിതാവിനോടും, ജനങ്ങളോടും 'നിങ്ങൾ എന്തിനെയാണ് ആരാധിക്കുന്നത്' എന്ന് ചോദിച്ച സന്ദർഭം.

قَالُوا۟ نَعْبُدُ أَصْنَامًا فَنَظَلُّ لَهَا عَٰكِفِينَ ﴿٧٢﴾

﴿72﴾ അവർ പറഞ്ഞു: 'ഞങ്ങൾ ചില ബിംബങ്ങളെ ആരാധിച്ചു വരുന്നു; അങ്ങനെ, ഞങ്ങൾ അവയ്ക്ക് ഭജനമിരിക്കുന്നവരായിക്കൊണ്ടിരിക്കയാണ്.'

قَالَ هَلْ يَسْمَعُونَكُمْ إِذْ تَدْعُونَ

﴿73﴾ അദ്ദേഹം പറഞ്ഞു: 'നിങ്ങൾ വിളി(ച്ചു പ്രാർത്ഥി)ക്കുമ്പോൾ അവർ നിങ്ങളെ (പ്രാർത്ഥിക്കുന്നതായി) കേൾക്കുമോ?

أَوْ يَنفَعُونَكُمْ أَوْ يَضُرُّونَ ﴿٧٣﴾

'അല്ലെങ്കിൽ, അവർ നിങ്ങൾക്ക് (എന്തെങ്കിലും) ഉപകാരം ചെയ്യുകയോ, ഉപദ്രവം ചെയ്യുകയോ ചെയ്യുമോ?'

قَالُوا۟ بَلْ وَجَدْنَآ ءَابَآءَنَا كَذَٰلِكَ يَفْعَلُونَ ﴿٧٤﴾

﴿74﴾ അവർ പറഞ്ഞു: (അതൊന്നുമില്ല) പക്ഷേ, ഞങ്ങളുടെ പിതാക്കൾ അപ്രകാരം ചെയ്തുവരുന്നതായി ഞങ്ങൾ കണ്ടിരിക്കുന്നു. (ഞങ്ങളവരെ അനുകരിച്ചുവെന്ന് മാത്രം)

---

﴿70﴾ وَاتْلُ നീ ഓതിക്കൊടുക്കുക عَلَيْهِمْ അവർക്ക്, അവരിൽ نَبَأَ إِبْرَاهِيمَ ഇബ്റാഹീമിന്റെ വൃത്താന്തം, വർത്തമാനം ﴿71﴾ إِذْقَالَ അദ്ദേഹം പറഞ്ഞ സന്ദർഭം, പറഞ്ഞപ്പോൾ لِأَبِيهِ തന്റെ പിതാവിനോട്, ബാപ്പയോട് وَقَوْمِهِ തന്റെ ജനങ്ങളോടും مَاتَعْبُدُونَ നിങ്ങൾ എന്തിനെയാണ് ആരാധിക്കുന്നത്. ﴿72﴾ قَالُوا അവർ പറഞ്ഞു نَعْبُدُ ഞങ്ങൾ ആരാധിക്കുന്നു أَصْنَامًا ചില ബിംബങ്ങളെ فَنَظَلُّ അങ്ങനെ ഞങ്ങളായിക്കൊണ്ടിരിക്കുന്നു لَهَا അവയ്ക്ക്, അവയുടെ അടുക്കൽ عَاكِفِينَ ഭജനമിരിക്കുന്നവർ ﴿73﴾ قَالَ അദ്ദേഹം പറഞ്ഞു هَلْ يَسْمَعُونَكُمْ അവർ നിങ്ങളെ കേൾക്കുമോ إِذْتَدْعُونَ നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ, വിളിക്കുമ്പോൾ أَوْ يَنفَعُونَكُمْ അല്ലെങ്കിൽ അവർ നിങ്ങൾക്ക് ഉപകാരം ചെയ്യുമോ أَوْ يَضُرُّونَ അല്ലെങ്കിൽ അവർ ഉപദ്രവം ചെയ്യുമോ ﴿74﴾ قَالُوا അവർ പറഞ്ഞു بَلْ وَجَدْنَا പക്ഷേ, ഞങ്ങൾ കണ്ടെത്തിയിരിക്കുന്നു, കണ്ടെത്തി آبَاءَنَا ഞങ്ങളുടെ പിതാക്കളെ كَذَٰلِكَ അപ്രകാരം, അങ്ങനെ يَفْعَلُونَ അവർ ചെയ്യുന്നതായി

മൂസാ നബി (അ)യുടെ കഥയെത്തുടർന്ന് ഇബ്‌റാഹീം നബി (അ)യുടെ ചില വൃത്താന്തങ്ങളാണ് അല്ലാഹു വിവരിക്കുന്നത്. പിതാവും നാട്ടുകാരും ആരാധിച്ചു വരുന്നത് വിഗ്രഹങ്ങളെയാണെന്ന് ഇബ്‌റാഹീം നബി (അ)ക്കറിയാത്തതല്ല. അതിന്റെ നിരർത്ഥത വിവരിച്ചു കൊടുക്കുവാൻ ഒരവസരമിടുകയാണ് അദ്ദേഹം ഈ ചോദ്യം വഴി ചെയ്യുന്നത്. തങ്ങൾ ബിംബങ്ങളെ ആരാധിക്കാറുണ്ടെന്ന് മാത്രമല്ല, അവയുടെ മുമ്പിൽ സ്ഥിരമായി നമിച്ചു കൊണ്ട് ഭജനമിരിക്കുകയും ചെയ്യാറുണ്ടെന്നും അവർ അറിയിച്ചു. ആ ഉത്തരം തന്നെയാണ് അദ്ദേഹത്തിന് അവരിൽനിന്ന് ലഭിക്കേണ്ടതും. ശരി, അത്രയെല്ലാം അവയ്ക്ക് നിങ്ങൾ സ്ഥാനം കൽപിച്ചിട്ടുണ്ടെങ്കിൽ, നിങ്ങളുടെ പ്രാർത്ഥനകളും, അപേക്ഷകളും അവർ സാധിപ്പിച്ചു തരേണ്ടതാണല്ലോ. അവ അതൊക്കെ കേൾക്കുമോ? അതില്ലെങ്കിൽ, അവ നിങ്ങൾക്ക് ഏതെങ്കിലും തരത്തിൽ ഉപകാരം ചെയ്യുമോ? അതുമില്ലെങ്കിൽ, എന്തെങ്കിലും ഉപദ്രവം ചെയ്യാനെങ്കിലും അവയ്ക്ക് കഴിയുമോ എന്നെല്ലാമാണ് അദ്ദേഹം തുടർന്ന് ചോദിക്കുന്നത്. 'ഇല്ല, ഇല്ല' എന്ന് മാത്രമാണവരുടെ ഉത്തരം. പക്ഷേ, ഈ ഉത്തരംകൊണ്ട് മതിയാക്കിയാൽ അവരുടെ മതം പൊളിഞ്ഞുപോകുമല്ലോ. അതുകൊണ്ട് അവർ തങ്ങളുടെ പൂർവ്വപിതാക്കളെ ശരണം പ്രാപിക്കുകയാണ്. ഞങ്ങളുടെ പിതാക്കൾ അവയെ ആരാധിച്ചു വരുന്നത് കണ്ടു. ഞങ്ങളും അതനുകരിച്ചു വന്നു. ഒരു കാര്യവുമില്ലാതെ, അവരങ്ങനെ ചെയ്യുമോ? ഇതാണവരുടെ ന്യായീകരണം! ഇബ്‌റാഹീം നബി (അ) തുടർന്നു:

قَالَ أَفَرَءَيْتُم مَّا كُنتُمْ تَعْبُدُونَ ﴿٧٥﴾

**《75》 അദ്ദേഹം പറഞ്ഞു: 'എന്നാൽ , നിങ്ങൾ കണ്ടുവോ (മനസ്സിലാക്കിയിട്ടുണ്ടോ)- നിങ്ങൾ ആരാധിച്ചുകൊണ്ടിരിക്കുന്നതിനെ-**

أَنتُمْ وَءَابَآؤُكُمُ ٱلْأَقْدَمُونَ ﴿٧٦﴾

**《76》 '[അതെ] നിങ്ങളും, നിങ്ങളുടെ മുൻകഴിഞ്ഞ പിതാക്കളും (ആരാധിക്കുന്നതിനെ)ത്തന്നെ?!-**

فَإِنَّهُمْ عَدُوٌّ لِّىٓ إِلَّا رَبَّ ٱلْعَٰلَمِينَ ﴿٧٧﴾

**《77》 'അവർ [ആ ആരാധ്യൻമാർ] എനിക്ക് ശത്രുക്കളാണ്- ലോകരക്ഷിതാവൊഴികെ.'**

---

《75》 قَالَ അദ്ദേഹം പറഞ്ഞു أَفَرَأَيْتُمْ എന്നാൽ നിങ്ങൾ കണ്ടുവോ (മനസ്സിലാക്കിയോ- ഒന്ന് പറയുവിൻ) مَا كُنتُمْ تَعْبُدُونَ നിങ്ങൾ ആരാധിച്ചുകൊണ്ടിരിക്കുന്നതിനെ 《76》 أَنتُمْ നിങ്ങൾതന്നെ وَآبَاؤُكُمُ നിങ്ങളുടെ പിതാക്കളും الأَقْدَمُونَ മുൻകഴിഞ്ഞവരായ, പൗരാണികരായ 《77》 فَإِنَّهُمْ എന്നാൽ അവർ عَدُوٌّ لِي എനിക്ക് ശത്രുവാണ് إِلا رَبَّ الْعَالَمِينَ ലോകരക്ഷിതാവൊഴികെ

---

ലക്ഷ്യമൊന്നും നോക്കാതെ, പൂർവ്വികൻമാരെ അനുകരിക്കൽ (التقليد) മതത്തിൽ അംഗീകൃതമല്ലെന്നുള്ളതിന് ഇബ്‌റാഹീം നബി (അ)യുടെ ഈ വചനം മതിയായ തെളിവാണ്. അറിവില്ലാത്തവർ അവരോട് ചോദിച്ചറിയുന്നതിൽ വിരോധമില്ല. അതാവശ്യമാണ് താനും. പക്ഷേ, ഏതെങ്കിലും ചിലർ ചെയ്യുന്നതോ പറയുന്നതോ മാത്രം ആസ്പദമാക്കി അത്

സ്വീകരിക്കുക, അതിന്റെ ന്യായവും ലക്ഷ്യവും നോക്കാതിരിക്കുക, എതിരായ ലക്ഷ്യം കണ്ടാൽപോലും അത് കൈവിടാതിരിക്കുക, ഇതാണ് ആക്ഷേപിക്കപ്പെട്ട അനുകരണം. ഒരു കാര്യം പുതിയതോ, പഴക്കമുള്ളതോ എന്നോ, അതിന്റെ അനുകൂലികൾ കുറവോ, അധികമോ എന്നോ ഉള്ളത് അക്കാര്യം ശരിയോ, തെറ്റോ ആണെന്നതിന് തെളിവല്ല. അത് ന്യായമാണോ, അംഗീകൃതമാണോ, ലക്ഷ്യമുള്ളതാണോ ഇതൊക്കെയാണ് അതിന് മാനദണ്ഡമാക്കേണ്ടത്. ഈ വസ്തുതയത്രെ ഇബ്റാഹീം നബി (അ)യുടെ മറുപടിയിൽ അന്തർഭവിച്ചിട്ടുള്ളത്.

താൻ ഏക ആരാധ്യനായി സ്വീകരിച്ച ലോകരക്ഷിതാവ് എങ്ങനെയുള്ളവനാണെന്നും, അവനെ മാത്രം സ്വീകരിക്കുവാനുള്ള കാരണങ്ങൾ എന്താണെന്നും ഇബ്റാഹീം നബി (അ) തുടർന്ന് വിവരിക്കുന്നു:-

ٱلَّذِى خَلَقَنِى فَهُوَ يَهْدِينِ ﴿٧٨﴾

**﴿78﴾ 'എന്നെ സൃഷ്ടിച്ചിട്ടുള്ളവനത്രെ [അവൻ]. എന്നിട്ട് അവൻ എനിക്ക് മാർഗദർശനം നൽകുന്നു;**

وَٱلَّذِى هُوَ يُطْعِمُنِى وَيَسْقِينِ ﴿٧٩﴾

**﴿79﴾ 'അവൻ എനിക്ക് ഭക്ഷണം നൽകുന്നു, എനിക്ക് കുടിക്കുവാൻ (വെള്ളം) തരുകയും ചെയ്യുന്നു- അങ്ങനെയുള്ളവനുമാകുന്നു;**

وَإِذَا مَرِضْتُ فَهُوَ يَشْفِينِ ﴿٨٠﴾

**﴿80﴾ 'എനിക്ക് രോഗം ബാധിച്ചാൽ, എന്നെ അവൻ സുഖപ്പെടുത്തുകയും ചെയ്യുന്നു;**

وَٱلَّذِى يُمِيتُنِى ثُمَّ يُحْيِينِ ﴿٨١﴾

**﴿81﴾ 'എന്നെ മരണപ്പെടുത്തുകയും, പിന്നീട് എന്നെ ജീവിപ്പിക്കുകയും ചെയ്യുന്നവനുമാണ്;**

وَٱلَّذِىٓ أَطْمَعُ أَن يَغْفِرَ لِى خَطِيٓـَٔتِى يَوْمَ ٱلدِّينِ ﴿٨٢﴾

**﴿82﴾ പ്രതിഫല നടപടിയുടെ ദിവസം [അന്ത്യനാളിൽ] എന്റെ തെറ്റ് എനിക്ക് പൊറുത്തുതരുമെന്ന് ഞാൻ ആശിക്കുന്നവനുമത്രെ [അവൻ].'**

---

﴿78﴾ الَّذِي خَلَقَنِي എന്നെ സൃഷ്ടിച്ചവനാണ് فَهُوَ എന്നിട്ട് അവൻ يَهْدِينِ എനിക്ക് മാർഗദർശനം നൽകുന്നു, വഴി കാണിക്കുന്നു ﴿79﴾ وَالَّذِي യാതൊരുവനുമാണ് هُوَ അവൻ يُطْعِمُنِي എനിക്ക് ഭക്ഷണം നൽകുന്നു وَيَسْقِينِ എനിക്ക് കുടിക്കുവാൻ തരുകയും ചെയ്യുന്നു ﴿80﴾ وَإِذَا مَرِضْتُ എനിക്ക് രോഗം പിടിച്ചാൽ فَهُوَ എന്നാലവൻ يَشْفِينِ എന്നെ സുഖപ്പെടുത്തുന്നു ﴿81﴾ وَالَّذِي يُمِيتُنِي എന്നെ മരിപ്പിക്കുന്നവനുമാണ് ثُمَّ പിന്നെ يُحْيِينِ എന്നെ ജീവിപ്പിക്കുന്നു ﴿82﴾ وَالَّذِي യാതൊരുവനുമാണ് أَطْمَعُ ഞാൻ ആശിക്കുന്നു, മോഹിക്കുന്നു أَنْ يَغْفِرَ അവൻ പൊറുത്തുതരുമെന്ന്, പൊറുത്തുതരുവാൻ لِي എനിക്ക് خَطِيئَتِي എന്റെ

തെറ്റ്, പിഴവ്, അബദ്ധം يَوْمَ الدِّينِ പ്രതിഫല നടപടിയുടെ ദിവസം, നടപടി എടുക്കുന്ന ദിവസം

---

മനുഷ്യന്റെ സൃഷ്ടി മുതൽ പരലോകജീവിതം വരെയുള്ള എല്ലാ പ്രധാന വശങ്ങളെയും സ്പർശിക്കുന്ന ഒരു വിവരണമാണ് ഇബ്റാഹീം നബി (അ)യുടെ ഈ പ്രസ്താവനയിലുള്ളത്. ഇവ ഓരോന്നിലും മറ്റാർക്കും യഥാർത്ഥത്തിൽ ഒരു പങ്കുമില്ലാത്ത സ്ഥിതിക്ക് മറ്റാരെയും ആരാധ്യനായി സ്വീകരിക്കുവാൻ യാതൊരു ന്യായവുമില്ല എന്നാണ് അദ്ദേഹം താൽപര്യമാക്കുന്നത്. അല്ലാഹുവിന്റെ ഈ മഹൽഗുണങ്ങൾ എടുത്തുപറഞ്ഞപ്പോൾ, അതോടൊപ്പം തന്റെ ഇഹപര നന്മകൾക്ക് വേണ്ടി അവനോട് ദുആ (പ്രാർത്ഥന) ചെയ്യാതിരിക്കുവാൻ ഭക്തിനിർഭരമായ അദ്ദേഹത്തിന്റെ ഹൃദയത്തിന് സാധിക്കുന്നില്ല. അദ്ദേഹം ദുആ ചെയ്യുന്നു:-

رَبِّ هَبْ لِى حُكْمًا وَأَلْحِقْنِى بِٱلصَّـٰلِحِينَ ﴿٨٣﴾

**﴾83﴿ 'എന്റെ രക്ഷിതാവേ, എനിക്ക് നീ വിജ്ഞാനം പ്രദാനം ചെയ്യേണമേ! എന്നെ സജ്ജനങ്ങളോട് ചേർത്തുതരുകയും വേണമേ!**

وَٱجْعَل لِّى لِسَانَ صِدْقٍ فِى ٱلْـَٔاخِرِينَ ﴿٨٤﴾

**﴾84﴿ 'പിൽക്കാലക്കാരിൽ എനിക്ക് സൽക്കീർത്തി ഉണ്ടാക്കിത്തരുകയും ചെയ്യേണമേ!**

وَٱجْعَلْنِى مِن وَرَثَةِ جَنَّةِ ٱلنَّعِيمِ ﴿٨٥﴾

**﴾85﴿ 'എന്നെ സുഖാനന്ദത്തിന്റെ സ്വർഗാവകാശികളിൽ ആക്കിത്തരുകയും വേണമേ!**

وَٱغْفِرْ لِأَبِىٓ إِنَّهُۥ كَانَ مِنَ ٱلضَّآلِّينَ ﴿٨٦﴾

**﴾86﴿ 'എന്റെ പിതാവിന് പൊറുത്തുകൊടുക്കുകയും ചെയ്യേണമേ! നിശ്ചയമായും, അദ്ദേഹം വഴിപിഴച്ചവരുടെ കൂട്ടത്തിൽ ആയിരിക്കുകയാണ്!**

وَلَا تُخْزِنِى يَوْمَ يُبْعَثُونَ ﴿٨٧﴾

**﴾87﴿ 'അവർ (മനുഷ്യർ) ഉയിർത്തെഴുന്നേൽപിക്കപ്പെടുന്ന ദിവസം, എന്നെ അപമാനത്തിലാക്കരുതേ!-**

يَوْمَ لَا يَنفَعُ مَالٌ وَلَا بَنُونَ ﴿٨٨﴾

**﴾88﴿ 'അതായത്: സ്വത്താകട്ടെ, മക്കളാകട്ടെ ഉപകരിക്കാത്ത ദിവസം:-**

**﴾89﴿ 'നിർദ്ദോഷമായ (അന്യൂനമായ) ഹൃദയവുമായി അല്ലാഹുവിങ്കൽ**

ചെന്നവർക്കൊഴികെ (മറ്റാർക്കും ഉപകരിക്കാത്ത ദിവസം).' إِلَّا مَنْ أَتَى ٱللَّهَ بِقَلْبٍ سَلِيمٍ ﴿٨٩﴾

﴿83﴾ رَبِّ എന്റെ റബ്ബേ هَبْ لِي എനിക്ക് നീ പ്രദാനം ചെയ്യേണമേ حُكْمًا വിജ്ഞാനം, വിധി ﴿84﴾ وَأَلْحِقْنِي എന്നെ ചേർക്കുകയും വേണമേ بِالصَّالِحِينَ സജ്ജനങ്ങളോട്, സദ്‌വൃത്തരോട് وَاجْعَل لِّي എനിക്ക് ഉണ്ടാക്കിത്തരുകയും വേണമേ لِسَانَ صِدْقٍ സൽകീർത്തി, സത്യത്തിന്റെ കീർത്തി فِي الْآخِرِينَ പിൻഗാമികളിൽ, പിന്നീടുള്ളവരിൽ ﴿85﴾ وَاجْعَلْنِي എന്നെ ആക്കുകയും വേണമേ مِن وَرَثَةِ അനന്തരാവകാശികളിൽ (പെട്ടവൻ) جَنَّةِ النَّعِيمِ സുഖാനന്ദത്തിന്റെ സ്വർഗത്തിന്റെ ﴿86﴾ وَاغْفِرْ പൊറുത്തുകൊടുക്കുകയും ചെയ്യേണമേ لِأَبِي എന്റെ പിതാവിന് إِنَّهُ كَانَ നിശ്ചയമായും അദ്ദേഹം ആയിരിക്കുന്നു مِنَ الضَّالِّينَ വഴി പിഴച്ചവരിൽ ﴿87﴾ وَلَا تُخْزِنِي എന്നെ അപമാനിക്കയും ചെയ്യരുതേ يَوْمَ يُبْعَثُونَ അവർ ഉയിർത്തെഴുന്നേൽപിക്കപ്പെടുന്ന ദിവസം ﴿88﴾ يَوْمَ لَا يَنفَعُ ഉപകാരം ചെയ്യാത്ത ദിവസം مَالٌ സ്വത്ത്, ഒരു മുതലും وَلَا بَنُونَ മക്കളും (ഉപകാരം ചെയ്യാത്ത) ﴿89﴾ إِلَّا مَنْ ഒരുവനൊഴികെ أَتَى اللَّهَ അവൻ അല്ലാഹുവിങ്കൽ വന്നു, ചെന്നു بِقَلْبٍ ഹൃദയത്തോടുകൂടി, ഹൃദയവുമായി سَلِيمٍ നിർദ്ദോഷമായ, ന്യൂനതയില്ലാത്ത, സുരക്ഷിതമായ

ഈ മഹത്തായ പ്രാർത്ഥനയിൽ അഞ്ചാറ് കാര്യങ്ങളാണ് ഇബ്‌റാഹീം നബി (അ) ഉൾക്കൊള്ളിച്ചിട്ടുള്ളത് ഈ പ്രാർത്ഥന നാമും സദാ ചെയ്യേണ്ടതാകുന്നുവെന്ന് പറയേണ്ടതില്ല. 1 -ാമത്തേത് വിജ്ഞാനം ലഭിക്കുവാനുള്ള അപേക്ഷയാണല്ലോ. ഈ അപേക്ഷ സ്വീകരിച്ചു അല്ലാഹു അദ്ദേഹത്തിന് വിജ്ഞാനം കൊടുത്തിട്ടുണ്ടെന്ന് ക്വുർആനിൽ നിന്നും മറ്റും ധാരാളം വ്യക്തമാണ്. 2 -ാമതായി സജ്ജനങ്ങളിൽ ഉൾപ്പെടുത്തുവാനുള്ള അപേക്ഷയാണ്. ഇത് സ്വീകരിക്കപ്പെട്ടിട്ടുണ്ടെന്ന് ക്വുർആനിൽ തന്നെ കാണാം. وَإِنَّهُ فِي الْآخِرَةِ لَمِنَ الصَّالِحِينَ- النحل (അദ്ദേഹം പരലോകത്ത് സജ്ജനങ്ങളിൽ പെട്ടവനാകുന്നു) എന്ന് അല്ലാഹു പ്രസ്താവിക്കുന്നു. 3 -ാമത്തേത് പിൻഗാമികളിൽ സൽകീർത്തി നിലനിർത്തണമെന്നുള്ളതാകുന്നു. ഇതിനെക്കുറിച്ചും ക്വുർആനിൽ പലേടത്തും കാണുവാൻ കഴിയും. അദ്ദേഹത്തിന് മാത്രമല്ല, പുത്രനായ ഇസ്ഹാക്വ് നബി (അ)യെയും പൗത്രൻ യഅ്ക്വൂബ് നബി (അ)യെയും കൂടി ഉൾപ്പെടുത്തിക്കൊണ്ട് ഒരിടത്ത് ഇങ്ങനെ പറയുന്നു: وَجَعَلْنَا لَهُمْ لِسَانَ صِدْقٍ عَلِيًّا- مريم (അവർക്ക് നാം ഉന്നതമായ സൽക്കീർത്തി ഉണ്ടാക്കിക്കൊടുക്കുകയും ചെയ്തിരിക്കുന്നു.) ദൈവിക വേദക്കാരായ ഏത് മതസ്ഥരും ഇബ്‌റാഹീം നബി (അ)യെ ബഹുമാനിക്കാത്തവരായിട്ടില്ല. പരലോകത്ത് വെച്ച് സാധിക്കേണ്ടതായുള്ള രണ്ട് പ്രാർത്ഥനകളും– സ്വർഗവാസികളിൽ ഉൾപ്പെടുത്തുവാനും, പുനരുത്ഥാനദിവസം അപമാനത്തിലാക്കാതിരിക്കുവാനുമുള്ള അപേക്ഷകളും– തന്നെ അല്ലാഹു സ്വീകരിച്ചിട്ടുണ്ടെന്ന് മേലുദ്ധരിച്ച ക്വുർആൻ വചനം സാക്ഷ്യം നൽകുന്നു. 'അദ്ദേഹം പരലോകത്ത് സജ്ജനങ്ങളിൽ പെട്ടവനാണ്' എന്ന പ്രസ്താവനയിൽ നിന്ന് ഇത് സ്പഷ്ടമാണല്ലോ.

പിതാവിന് പാപമോചനത്തിനുവേണ്ടിയുള്ള പ്രാർത്ഥനയാണ് എനി ബാക്കിയുള്ളത്. പിതാ

വിനോട് അദ്ദേഹം ചെയ്തിരുന്ന ഒരു വാഗ്ദാനമനുസരിച്ചാണ് ഈ പ്രാർത്ഥന അദ്ദേഹം ചെയ്തിരുന്നതെന്നും, പിന്നീട് പിതാവ് അല്ലാഹുവിന്റെ ശത്രുതന്നെയാണെന്ന് വ്യക്തമായപ്പോൾ അദ്ദേഹം ഒഴിഞ്ഞുകളയുകയുണ്ടായെന്നും സൂ: തൗബഃ 114 ൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. അവിടെയും സൂ: മർയമിലും നാം ഇതിനെപ്പറ്റി സംസാരിച്ചിട്ടുണ്ട്.

നിർദ്ദോഷമായ - അവിശ്വാസത്തിന്റെ കറ ബാധിക്കാത്തതും, പാപപങ്കിലമല്ലാത്തതുമായ- സുരക്ഷിതഹൃദയത്തോട് കൂടി അല്ലാഹുവിങ്കൽ വന്നവർക്ക് മാത്രമേ സ്വത്തുക്കളും മക്കളും പരലോകത്ത് വെച്ച് ഉപയോഗപ്പെടുകയുള്ളൂവെന്ന് ഇബ്റാഹീം നബി (അ)യുടെ പ്രാർത്ഥനയിൽ കൂടി അല്ലാഹു നമ്മെ ഓർമിപ്പിക്കുന്നു. ഇങ്ങനെയുള്ളവർ, തങ്ങളുടെ സ്വത്തുക്കൾ നല്ല മാർഗത്തിൽ മാത്രം വിനിയോഗിക്കുന്നവരും, തങ്ങളുടെ മക്കളെ സൽപന്ഥാവിൽ ആനയിക്കുവാൻ കഴിവതെല്ലാം ചെയ്യുന്നവരുമായിരിക്കുക സ്വാഭാവികമാണ്. മനുഷ്യന്റെ മരണശേഷവും അവശേഷിക്കുന്ന മൂന്ന് സൽക്കർമങ്ങളിൽ പെട്ടതാണ് സദ്‌വൃത്തരായ മക്കളും, നിലനിന്നുവരുന്ന ദാനധർമങ്ങളും എന്ന് നബി ﷺ അരുൾചെയ്തിട്ടുള്ള ഒരു ഹദീഥിൽ വന്നിട്ടുണ്ടല്ലോ. (ഹദീഥിന്റെ പൂർണരൂപം സൂ: ഫുർകാൻ 74 -ാം ആയത്തിന്റെ വിവരണത്തിൽ കാണാം.) നേരെമറിച്ച്, പാപികളും അക്രമികളുമായ ആളുകൾക്ക് പരലോകത്തിൽ അവ രണ്ട് കൊണ്ടും ഗുണം ലഭിക്കുവാനില്ലെന്ന് മാത്രമല്ല, കൂടുതൽ ദോഷം വരുവാൻതന്നെ കാരണമായേക്കുകയും ചെയ്യും. സ്വത്തുക്കളും മക്കളും മാത്രമല്ല, ഭൂമിയിലുള്ളവരെ മുഴുവനുംതന്നെ ബലികൊടുത്തിട്ടെങ്കിലും രക്ഷകിട്ടിയാൽ കൊള്ളാമെന്നായിരിക്കും അന്ന് കുറ്റവാളികൾ കൊതിച്ചുപോകുക! (مَعَاذَ اللهِ) ആ വമ്പിച്ച ദിവസത്തിലുണ്ടാകുന്ന ചില സംഭവങ്ങളെ അല്ലാഹു തുടർന്ന് പ്രസ്താവിക്കുന്നു:-

وَأُزْلِفَتِ ٱلْجَنَّةُ لِلْمُتَّقِينَ ﴿٩٠﴾

**﴾90﴿ (ആ ദിവസം) ഭയഭക്തൻമാർക്ക് സ്വർഗം അടുപ്പിക്കപ്പെടുന്നതാണ്.**

وَبُرِّزَتِ ٱلْجَحِيمُ لِلْغَاوِينَ ﴿٩١﴾

**﴾91﴿ ദുർമാർഗികൾക്ക് നരകം (മുന്നിൽ) വെളിവാക്കപ്പെടുകയും ചെയ്യും.**

وَقِيلَ لَهُمْ أَيْنَ مَا كُنتُمْ تَعْبُدُونَ ﴿٩٢﴾

**﴾92﴿ അവരോട് [ദുർമാർഗികളോട്] പറയപ്പെടും: 'നിങ്ങൾ ആരാധിച്ചുവന്നിരുന്നവർ എവിടെ,-**

مِن دُونِ ٱللَّهِ هَلْ يَنصُرُونَكُمْ أَوْ يَنتَصِرُونَ ﴿٩٣﴾

**﴾93﴿ 'അല്ലാഹുവിന് പുറമെ (ആരാധിച്ചു വന്നിരുന്നവർ)?! അവർ നിങ്ങളെ സഹായിക്കുന്നുണ്ടോ, അല്ലെങ്കിൽ അവർ (സ്വയം) സഹായ നടപടി എടുക്കുന്നുണ്ടോ?!'**

فَكُبْكِبُوا۟ فِيهَا هُمْ وَٱلْغَاوُۥنَ ﴿٩٤﴾

**﴾94﴿ അങ്ങനെ, അവരും [ആരാധ്യവസ്തുക്കളും] ദുർമാർഗികളും അതിൽ [നരകത്തിൽ] കമഴ്ത്തിത്തള്ളി**

യിടപ്പെടുന്നതാണ്;-

وَجُنُودُ إِبۡلِيسَ أَجۡمَعُونَ ﴿٩٥﴾

《95》 'ഇബ്‌ലീസി'ന്റെ സൈന്യങ്ങൾ മുഴുവനും തന്നെ (തള്ളിയിടപ്പെടും)

قَالُواْ وَهُمۡ فِيهَا يَخۡتَصِمُونَ ﴿٩٦﴾

《96》 അതിൽവെച്ച് (പരസ്പരം) വഴക്ക് കൂടികൊണ്ടിരിക്കെ അവർ പറയും;-

تَٱللَّهِ إِن كُنَّا لَفِي ضَلَٰلٖ مُّبِينٍ ﴿٩٧﴾

《97》 'അല്ലാഹുവാണ (സത്യം)! നിശ്ചയമായും, ഞങ്ങൾ പ്രത്യക്ഷമായ വഴിപിഴവിൽ തന്നെയായിരുന്നു.

إِذۡ نُسَوِّيكُم بِرَبِّ ٱلۡعَٰلَمِينَ ﴿٩٨﴾

《98》 '-ലോകരക്ഷിതാവിനോട് നിങ്ങളെ ഞങ്ങൾ സമപ്പെടുത്തിയിരുന്നപ്പോൾ!'

---

《90》 وَأُزْلِفَتِ അടുപ്പിക്കപ്പെടും, സമീപിക്കപ്പെടും الْجَنَّةُ സ്വർഗം لِلْمُتَّقِينَ ഭയഭക്തൻമാർക്ക്, (അല്ലാഹുവിനെ) സൂക്ഷിക്കുന്നവർക്ക് 《91》 وَبُرِّزَتِ വെളിവാക്കപ്പെടുകയും ചെയ്യും, പ്രത്യക്ഷമാക്കപ്പെടും الْجَحِيمُ നരകം, കത്തിജ്ജ്വലിക്കുന്ന അഗ്നി لِلْغَاوِينَ ദുർമാർഗികൾക്ക്, വഴികെട്ടവർക്ക് 《92》 وَقِيلَ لَهُمْ അവരോട് പറയപ്പെടും أَيْنَ എവിടെയാണ് مَا യാതൊന്ന് كُنتُمْ تَعْبُدُونَ നിങ്ങൾ ആരാധിച്ചു വന്നിരുന്ന 《93》 مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ, അല്ലാഹുവിനെ കൂടാതെ هَلْ يَنصُرُونَكُمْ അവർ നിങ്ങളെ സഹായിക്കുന്നുണ്ടോ أَوْ يَنتَصِرُونَ അല്ലെങ്കിൽ അവർക്ക് സഹായം ലഭിക്കുന്നുണ്ടോ, സ്വയം സഹായ നടപടി എടുക്കുന്നുവോ 《94》 فَكُبْكِبُوا അങ്ങനെ (അപ്പോൾ) അവർ കമഴ്ത്തി വീഴ്ത്തപ്പെടും, മറിച്ചിടപ്പെടും فِيهَا അതിൽ هُمْ അവർ, അവരും തന്നെ وَالْغَاوُونَ ദുർമാർഗികളും, വഴികെട്ടവരും 《95》 وَجُنُودُ إِبْلِيسَ ഇബ്‌ലീസിന്റെ സൈന്യങ്ങളും أَجْمَعُونَ മുഴുവനും, എല്ലാവരും 《96》 قَالُوا അവർ പറയും وَهُمْ അവരായിരിക്കെ فِيهَا അതിൽ يَخْتَصِمُونَ തർക്കിച്ചുകൊണ്ടിരിക്കും, വഴക്കിട്ടുകൊണ്ടിരിക്കും 《97》 تَاللَّهِ അല്ലാഹുവാണ (സത്യം) إِن كُنَّا നിശ്ചയമായും ഞങ്ങളായിരിക്കുന്നു لَفِي ضَلَالٍ വഴിപിഴവിൽതന്നെ مُبِينٍ പ്രത്യക്ഷമായ, തനി 《98》 إِذْ نُسَوِّيكُم ഞങ്ങൾ നിങ്ങളെ സമപ്പെടുത്തിയിരുന്നപ്പോൾ بِرَبِّ الْعَالَمِينَ ലോകരക്ഷിതാവിനോട്

---

[നിങ്ങളെ ലോകരക്ഷിതാവായ അല്ലാഹുവിനോട് സമമാക്കി സങ്കൽപിച്ചുകൊണ്ട് ഞങ്ങൾ ആരാധിച്ചുവന്നപ്പോൾ, -അല്ലാഹുവാണ- നിശ്ചയമായും ഞങ്ങൾ തനി വഴിപിഴവിൽ തന്നെയായിരുന്നു!]

وَمَآ أَضَلَّنَآ إِلَّا ٱلْمُجْرِمُونَ ﴿٩٩﴾

《99》 '(ആ) മഹാപാപികളല്ലാതെ ഞങ്ങളെ വഴിപിഴപ്പിച്ചിട്ടില്ല!'.

فَمَا لَنَا مِن شَـٰفِعِينَ ﴿١٠٠﴾

《100》 'ഇപ്പോൾ ഞങ്ങൾക്ക് ശുപാർശകൻമാരായി (ഒരാളും) ഇല്ല!

وَلَا صَدِيقٍ حَمِيمٍ ﴿١٠١﴾

《101》 'അനുകമ്പയുള്ള ഒരു ചങ്ങാതിയുമില്ല!'

فَلَوْ أَنَّ لَنَا كَرَّةً فَنَكُونَ مِنَ ٱلْمُؤْمِنِينَ ﴿١٠٢﴾

《102》 'ഇനി, ഞങ്ങൾക്ക് ഒരു മടക്കം കിട്ടിയിരുന്നെങ്കിൽ! എന്നാൽ ഞങ്ങൾ സത്യവിശ്വാസികളിൽ ഉൾപ്പെടുമായിരുന്നേനേ!'

إِنَّ فِى ذَٰلِكَ لَـَٔايَةً ۖ

《103》 നിശ്ചയമായും അതിൽ (മേൽപറഞ്ഞതിൽ ഒരു (വലുതായ) ദൃഷ്ടാന്തമുണ്ട്:

وَمَا كَانَ أَكْثَرُهُم مُّؤْمِنِينَ ﴿١٠٣﴾

അവരിൽ അധികമാളും വിശ്വസിക്കുന്നവരല്ല.

وَإِنَّ رَبَّكَ لَهُوَ ٱلْعَزِيزُ ٱلرَّحِيمُ ﴿١٠٤﴾

《104》 നിശ്ചയമായും, നിന്റെ രക്ഷിതാവ് തന്നെയാണ്, പ്രതാപശാലിയും കരുണാനിധിയും.

---

《99》 وَمَاأَضَلَّنَا ഞങ്ങളെ വഴിപിഴപ്പിച്ചിട്ടില്ല إِلاالْمُجْرِمُونَ മഹാപാപികളൊഴികെ, കുറ്റവാളികളല്ലാതെ 《100》 فَمَالَنَا എനി (ഇപ്പോൾ) ഞങ്ങൾക്കില്ല مِنْ شَافِعِينَ ശുപാർശകൻമാരിൽ നിന്ന് (ഒരാളും) 《101》 وَلاصَدِيقٍ ഒരു ചങ്ങാതിയും ഇല്ല, സ്നേഹിതനുമില്ല حَمِيمٍ ചൂടുള്ള (അനുകമ്പയുള്ള, അനുഭാവം കാണിക്കുന്ന) 《102》 فَلَوْأَنَّلَنَا എനി (അതുകൊണ്ട്) ഞങ്ങൾക്കുണ്ടായിരുന്നെങ്കിൽ كَرَّةً ഒരു മടക്കം فَنَكُونَ എന്നാൽ ഞങ്ങളായിരുന്നേനേ مِنَ الْمُؤْمِنِينَ സത്യവിശ്വാസികളിൽ (പെട്ടവർ) 《103》 إِنَّفِيذَٰلِكَ നിശ്ചയമായും അതിലുണ്ട് لآيَةً ഒരു ദൃഷ്ടാന്തം وَمَاكَانَ അല്ല, ആയിട്ടില്ല أَكْثَرُهُمْ അവരിൽ അധികവും, മിക്ക ആളുകളും مُؤْمِنِينَ സത്യവിശ്വാസികൾ, വിശ്വസിക്കുന്നവർ 《104》 وَإِنَّرَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَهُوَ അവൻ തന്നെയാണ് الْعَزِيزُ പ്രതാപശാലി الرَّحِيمُ കരുണാനിധി

---

ഇതാണ് അന്നത്തെ ദിവസം ഉണ്ടാവാനിരിക്കുന്ന ചില സ്ഥിതിഗതികൾ. ഈ ദിവസം അപമാനത്തിലകപ്പെടാതെ രക്ഷ നൽകണേ എന്നത്രെ ഇബ്റാഹീം നബി (അ) ദുആ ചെയ്യുന്നത്. അന്ന് രക്ഷയും, മോക്ഷവും നൽകി അനുഗ്രഹിക്കപ്പെടുന്ന സജ്ജനങ്ങളിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ. ആമീൻ.

നൂഹ് നബി (അ)യുടെ വൃത്താന്തമാണ് അടുത്ത വചനങ്ങളിൽ വരുന്നത്. തുടർന്നു

കൊണ്ട് വേറെ ചില നബിമാരുടെ കഥകളും. അവയിലെല്ലാം ആവർത്തിച്ചു പറയപ്പെട്ടിട്ടുള്ള ചില ഭാഗങ്ങൾ കാണാം. അതും, ഓരോ നബിമാരോടും അവരുടെ സമുദായങ്ങൾ പെരുമാറിവന്ന രീതിയും, അവർ നടത്തിവന്ന കുതർക്കങ്ങളും പ്രത്യേകം മനസ്സിരുത്തേണ്ടതാകുന്നു. മതവിശ്വാസവും, ഭയഭക്തിയും കുറഞ്ഞു വരുന്ന ഇക്കാലത്ത് പലരിൽനിന്നും പ്രകടമായിക്കാണാറുള്ള കടുത്ത മനോഭാവങ്ങളും, മതനിയമങ്ങൾക്കെതിരിൽ അവരാൽ ഉന്നയിക്കപ്പെടാറുള്ള യുക്തിവാദങ്ങളും കാണുമ്പോൾ, ആ പൗരാണിക സമുദായങ്ങളുടെ തനി അനുകരണങ്ങളാണ് അവയെല്ലാം എന്ന് തോന്നിപ്പോകുന്നു!

## വിഭാഗം - 6

كَذَّبَتْ قَوْمُ نُوحٍ ٱلْمُرْسَلِينَ ﴿١٠٥﴾

**﴾105﴿ നൂഹിന്റെ ജനത മുർസലുകളെ (ദൈവദൂതൻമാരെ) വ്യാജമാക്കി;**

إِذْ قَالَ لَهُمْ أَخُوهُمْ نُوحٌ أَلَا تَتَّقُونَ ﴿١٠٦﴾

**﴾106﴿ '-അവരുടെ സഹോദരൻ നൂഹ് അവരോട് പറഞ്ഞപ്പോൾ; 'നിങ്ങൾ (അല്ലാഹുവിനെ) സൂക്ഷിക്കുന്നില്ലേ?!**

إِنِّي لَكُمْ رَسُولٌ أَمِينٌ ﴿١٠٧﴾

**﴾107﴿ 'നിശ്ചയമായും, ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ റസൂലാകുന്നു.**

فَٱتَّقُوا۟ ٱللَّهَ وَأَطِيعُونِ ﴿١٠٨﴾

**﴾108﴿ 'അതുകൊണ്ട് നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ.**

وَمَآ أَسْـَٔلُكُمْ عَلَيْهِ مِنْ أَجْرٍ ۖ إِنْ أَجْرِىَ إِلَّا عَلَىٰ رَبِّ ٱلْعَـٰلَمِينَ ﴿١٠٩﴾

**﴾109﴿ 'അതിന്റെ പേരിൽ ഞാൻ നിങ്ങളോട് യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല. എന്റെ പ്രതിഫലം, ലോകരക്ഷിതാവിന്റെമേൽ അല്ലാതെ (മറ്റാർക്കും ബാധ്യത) ഇല്ല.**

فَٱتَّقُوا۟ ٱللَّهَ وَأَطِيعُونِ ﴿١١٠﴾

**﴾110﴿ 'അതിനാൽ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ.'**

---

﴾105﴿ كَذَّبَتْ വ്യാജമാക്കി قَوْمُ نُوحٍ നൂഹിന്റെ ജനത الْمُرْسَلِينَ മുർസലുകളെ ﴾106﴿ إِذْ قَالَ പറഞ്ഞപ്പോൾ لَهُمْ അവരോട് أَخُوهُمْ نُوحٌ അവരുടെ സഹോദരൻ നൂഹ് أَلَا تَتَّقُونَ നിങ്ങൾ സൂക്ഷിക്കുന്നില്ലേ, സൂക്ഷിക്കാത്തതെന്താണ് ﴾107﴿ إِنِّي നിശ്ചയമായും ഞാൻ لَكُمْ നിങ്ങൾക്ക് رَسُولٌ أَمِينٌ വിശ്വസ്തനായ റസൂലാണ്, ദൈവദൂതനാണ് ﴾108﴿ فَاتَّقُوا اللَّهَ അതുകൊണ്ട് നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَأَطِيعُونِ എന്നെ

നിങ്ങൾ അനുസരിക്കുകയും ചെയ്യുവിൻ ﴿109﴾ وَمَا أَسْأَلُكُمْ ഞാൻ നിങ്ങളോട് ചോദിക്കുന്നില്ല عَلَيْهِ അതിന്റെ പേരിൽ, അതിനായി مِنْ أَجْرٍ ഒരു പ്രതിഫലവും إِنْ أَجْرِيَ എന്റെ പ്രതിഫലമല്ല إِلَّا عَلَى പേരിലല്ലാതെ رَبِّ الْعَالَمِينَ ലോകരക്ഷിതാവിന്റെ ﴿110﴾ فَاتَّقُوا اللَّهَ അതുകൊണ്ട് നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَأَطِيعُونِ എന്നെ അനുസരിക്കുകയും ചെയ്യുവിൻ

---

നാം മുമ്പ് പ്രസ്താവിച്ചത് പോലെ, എല്ലാ റസൂലുകളുടെയും പ്രബോധനതത്വം ഒന്നായത് കൊണ്ടാണ് നൂഹ് നബി (അ)യുടെ ജനത 'മുർസലുകളെ' വ്യാജമാക്കി എന്ന് (ബഹുവചനരൂപത്തിൽ) പറഞ്ഞത്. اتَّقُوا اللَّهَ (അല്ലാഹുവിനെ സൂക്ഷിക്കുവിൻ) എന്ന് പറഞ്ഞതിന്റെ താൽപര്യം, അവനിൽ ശരിയാംവണ്ണം വിശ്വസിക്കുകയും, അവന്റെ കൽപനാനിർദ്ദേശങ്ങൾ അനുസരിക്കുകയും, അവന്റെ ശിക്ഷയെ ഭയപ്പെടുകയും ചെയ്തുകൊണ്ട് ജീവിക്കുക – അല്ലാഹുവിനോട് ഭയഭക്തിയുള്ളവരായിരിക്കുക– എന്നത്രെ. അതേ കാര്യങ്ങളാണ് നൂഹ് (അ) ഉപദേശിക്കുന്നത്. ആ ഉപദേശങ്ങളിൽ അദ്ദേഹത്തെ അനുസരിക്കണമെന്നാണ് وَأَطِيعُونِ (എന്നെ അനുസരിക്കുകയും ചെയ്യുവിൻ) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം.

പ്രസ്തുത ഉപദേശം കൊണ്ട് എന്തെങ്കിലും തരത്തിലുള്ള യാതൊരു പ്രതിഫലവും ആവശ്യപ്പെടുന്നില്ലെന്നും, അതിനുള്ള പ്രതിഫലം അല്ലാഹുവിങ്കൽനിന്ന് മാത്രമേ പ്രതീക്ഷിക്കുന്നുള്ളൂവെന്നും നൂഹ് നബി (അ)യും, താഴെ പറയുന്ന നബിമാരും അവരുടെ ജനങ്ങളോട് പറഞ്ഞിരുന്നതായി അല്ലാഹു ഈ സൂറത്തിൽ പ്രത്യേകം ഉദ്ധരിക്കുന്നു. ജനങ്ങൾക്ക് സദുപദേശങ്ങളും, മതപ്രബോധനങ്ങളും നടത്തുന്ന ആളുകൾ ഗൗരവപൂർവ്വം ഓർമിക്കേണ്ടുന്ന ഒരു കാര്യമാണിത്. അവരുടെ ഉപദേശങ്ങൾ എത്രതന്നെ സനാതനമായിരുന്നാലും, അത്വഴി ഭൗതികമായ കാര്യലാഭമാണ് ഉദ്ദേശിക്കുന്നതെങ്കിൽ, അതിന് നിലയും വിലയുമില്ലാതെ പോകുന്നതാണ്. അതിന് ആത്മീയ വീര്യം ഇല്ലാതായിത്തീരുകയും ചെയ്യും. അവരുടെ ലക്ഷ്യം അല്ലാഹുവിങ്കൽനിന്നുള്ള പ്രതിഫലം മാത്രമായിരിക്കേണ്ടതാകുന്നു. നൂഹ് നബി (അ)യുടെ ഉപദേശങ്ങൾക്ക് ആ ജനത നൽകിയ മറുപടിയും, അദ്ദേഹത്തിന്റെ പ്രത്യുത്തരവും നോക്കുക:

۞ قَالُوٓا۟ أَنُؤْمِنُ لَكَ وَٱتَّبَعَكَ ٱلْأَرْذَلُونَ ﴿١١١﴾

**﴿111﴾ അവർ പറഞ്ഞു: 'ഈ അധമൻമാരായ ആളുകൾ നിന്നെ പിൻതുടർന്നിരിക്കെ, ഞങ്ങൾ നിന്നെ വിശ്വസിക്കുകയോ?!'**

قَالَ وَمَا عِلْمِى بِمَا كَانُوا۟ يَعْمَلُونَ ﴿١١٢﴾

**﴿112﴾ അദ്ദേഹം പറഞ്ഞു: 'അവർ പ്രവർത്തിച്ചു വരുന്നതിനെപ്പറ്റി എനിക്ക് എന്തറിവാണുള്ളത്?!'**

إِنْ حِسَابُهُمْ إِلَّا عَلَىٰ رَبِّى ۖ لَوْ تَشْعُرُونَ ﴿١١٣﴾

**﴿113﴾ 'അവരുടെ വിചാരണ നടത്തൽ എന്റെ രക്ഷിതാവിന്റെമേൽ അല്ലാതെ (മറ്റാർക്കും ബാധ്യത) ഇല്ല, നിങ്ങൾക്ക് ബോധമുണ്ടായിരുന്നുവെങ്കിൽ!**

وَمَآ أَنَا۠ بِطَارِدِ ٱلْمُؤْمِنِينَ ﴿١١٤﴾

《114》 'ഞാൻ സത്യവിശ്വാസികളെ ആട്ടിക്കളയുന്നവനല്ല തന്നെ.

إِنْ أَنَا۠ إِلَّا نَذِيرٌ مُّبِينٌ ﴿١١٥﴾

《115》 'ഞാൻ പ്രത്യക്ഷമായ ഒരു മുന്നറിയിപ്പ് [താക്കീത്] കാരനല്ലാതെ (മറ്റൊന്നും) അല്ല.'

---

《111》 قَالُوا അവർ പറഞ്ഞു أَنُؤْمِنُ ഞങ്ങൾ വിശ്വസിക്കുമോ لَكَ നിന്നെ وَاتَّبَعَكَ നിന്നെ പിൻതുടർന്നിരിക്കവെ الأَرْذَلُونَ അധമൻമാർ, താണ കിടയിലുള്ളവർ, നിസ്സാരൻമാർ 《112》 قَالَ അദ്ദേഹം പറഞ്ഞു وَمَا عِلْمِي എന്റെ അറിവ് എന്താണ് (എനിക്കെന്തറിവാണ്) بِمَا യാതൊന്നിനെക്കുറിച്ച് كَانُوا يَعْمَلُونَ അവർ പ്രവർത്തിച്ചിരുന്ന 《113》 إِنْ حِسَابُهُمْ അവരുടെ വിചാരണ അല്ല إِلا عَلَى رَبِّي എന്റെ റബ്ബിന്റെമേൽ അല്ലാതെ لَوْ تَشْعُرُونَ നിങ്ങൾ ബോധമുള്ളവരാകുന്നുവെങ്കിൽ, നിങ്ങൾക്ക് ബോധമുണ്ടായിരുന്നെങ്കിൽ 《114》 وَمَا أَنَا ഞാനല്ല بِطَارِدِ الْمُؤْمِنِينَ സത്യവിശ്വാസികളെ ആട്ടുന്നവൻ 《115》 إِنْ أَنَا ഞാനല്ല إِلا نَذِيرٌ ഒരു മുന്നറിയിപ്പുകാരനല്ലാതെ, താക്കീതുകാരനല്ലാതെ مُبِينٌ പ്രത്യക്ഷമായ, സ്പഷ്ടമായ

---

നൂഹ് നബി (അ)യിൽ വിശ്വസിച്ചിരുന്ന ആളുകൾ അവർക്കിടയിൽ കേവലം നിസ്സാരൻമാരായി ഗണിക്കപ്പെടാറുള്ളവരായിരുന്നു. അല്ലെങ്കിൽ, അവരിൽ അധികഭാഗവും അങ്ങനെയുള്ളവരായിരുന്നു. ധനം, കുലം, തൊഴിൽ വർഗം ആദിയായവയുടെ അടിസ്ഥാനത്തിൽ മനുഷ്യർക്ക് ഉച്ചനീചത്വം കൽപിക്കുന്ന സ്വഭാവം മനുഷ്യരിൽ മുമ്പേയുള്ളതാണ്. സത്യത്തിന്റെ മുമ്പിലാകട്ടെ നബിമാരുടെ ദൃഷ്ടിയിലാകട്ടെ, ഇത്തരം വിഭജനങ്ങൾക്ക് യാതൊരു സ്ഥാനവുമില്ലതാനും. ഒരു തത്വത്തിന്റെയോ, ആദർശത്തിന്റെയോ അനുകൂലികൾ ഉന്നതവർഗത്തിൽ പെട്ടവരാണോ അല്ലേ എന്നുള്ളതല്ല അതിന്റെ സത്യതക്കുള്ള മാനദണ്ഡം. പലപ്പോഴും ഒരു സനാതനതത്വം സ്വീകരിക്കുവാൻ ആദ്യമായി മുന്നോട്ട് വരുന്നവർ സാധാരണനിലക്ക് താണതരക്കാരായ ആളുകളായിരുന്നേക്കാം. നബി തിരുമേനി ﷺ യുടെ പ്രബോധനത്തിന്റെ ആദ്യഘട്ടങ്ങൾ പരിശോധിച്ചാലും ഇതിന് ഉദാഹരണം കാണാവുന്നതാണ്. ചിലപ്പോൾ, ഒരു തത്വമെന്ന നിലക്ക് ഉന്നതവിഭാഗത്തിൽ പെട്ടവരും അതിനെ അനുകൂലിച്ചിരുന്നാൽ തന്നെയും, അനുഷ്ഠാനത്തിങ്കലെത്തുമ്പോൾ അവർ പിന്നോക്കമായി കാണപ്പെടും. വളരെ മഹത്തായ ഒരു സംരംഭത്തിൽ- അല്ലെങ്കിൽ ഒരു സഭയിൽ -പങ്കെടുക്കുന്നവർ മിക്കവാറും സാധുക്കളും, സാധാരണക്കാരുമാണെന്ന ഒരേ കാരണത്താൽ, 'ഭേദപ്പെട്ട വിഭാഗക്കാരാ'യ ആളുകൾ അതിൽ പങ്കെടുക്കുവാൻ വൈമനസ്യം കാണിക്കുന്നതും അപൂർവ്വമല്ല. ഈ ദോഷമാണ് നൂഹ് നബി (അ)യുടെ ജനതക്കും പിണഞ്ഞത്.

നബി തിരുമേനി ﷺ യിൽ വിശ്വസിക്കാത്തവരെപ്പറ്റി സൂ: അഹ്ഖാഫിൽ ഇങ്ങനെ പ്രസ്താവിക്കുന്നു:

وَقَالَ الَّذِينَ كَفَرُوا لِلَّذِينَ آمَنُوا لَوْ كَانَ خَيْرًا مَا سَبَقُونَا إِلَيْهِ وَإِذْ لَمْ يَهْتَدُوا بِهِ فَسَيَقُولُونَ

هَٰذَا إِفْكٌ قَدِيمٌ – الاحقاف 11

١١

സാരം: (അവിശ്വസിച്ചവർ വിശ്വസിച്ചവരെക്കുറിച്ച് പറയുകയാണ്; ഇതൊരു നല്ല കാര്യമായിരുന്നെങ്കിൽ ഇതിലേക്ക് ഇവർ ഞങ്ങളെ മുൻകടക്കുകയില്ലായിരുന്നു എന്ന്. അവർ ഇത്മൂലം സൻമാർഗം പ്രാപിച്ചിട്ടില്ലാത്ത സ്ഥിതിക്ക് ഇതൊരു പഴഞ്ചൻ നുണയാണ് എന്ന് അവർ പറഞ്ഞേക്കും)

ഈ നിസ്സാരൻമാരാണ് നിന്റെ അനുയായികൾ എന്നിരിക്കെ, ഉന്നതൻമാരും, ഭേദപ്പെട്ടവരുമായ ഞങ്ങൾ നിന്നെ പിൻപറ്റുന്നത് ഉചിതമല്ല; അവരെ നീ പുറംതള്ളുന്നപക്ഷം, ഞങ്ങൾ വിശ്വസിച്ചുകൊള്ളാം എന്നാണ് ആ ജനത പറയുന്നത്. നൂഹ് നബി (അ)യുടെ ഉത്തരം അർത്ഥഗർഭമാണ്. എന്നിൽ വിശ്വസിച്ചിട്ടുള്ളവർ ഏതേത് വിഭാഗത്തിൽ പെട്ടവരാണ്, അവർ എന്തെല്ലാമായിരുന്നു പ്രവർത്തിച്ചിരുന്നത് എന്നൊക്കെ എനിക്കെങ്ങനെ അറിയും? അതറിയേണ്ടുന്ന ആവശ്യമോ ബാധ്യതയോ എനിക്കില്ല. അവർ സത്യവിശ്വാസം സ്വീകരിച്ചുവോ ഇല്ലേ എന്നുള്ളതാണ് എന്നെ സംബന്ധിച്ചിടത്തോളം പ്രശ്നം. അവരുടെ രഹസ്യങ്ങൾ അല്ലാഹു പരിശോധിച്ചുകൊള്ളും. ഏതായാലും സത്യവിശ്വാസികളായിത്തീർന്ന അവരെ പുറംതള്ളുവാൻ ഞാനൊരിക്കലും തയ്യാറില്ല, നിങ്ങളെ താക്കീത് ചെയ്യൽ മാത്രമാണ് എന്റെ കടമ. അത് ഞാൻ നിർവ്വഹിക്കുന്നു. ഇഷ്ടമുണ്ടെങ്കിൽ സ്വീകരിച്ചേക്കുക. സ്വീകരിച്ചാൽ അതിന്റെ ഗുണവും, ഇല്ലെങ്കിൽ അതിന്റെ ദോഷവും നിങ്ങൾക്ക് തന്നെ. എന്നൊക്കെയാണ് ആ മറുപടിയുടെ ഉള്ളടക്കം. പക്ഷേ, ആ അഹങ്കാരികളുണ്ടോ അവരുടെ പിടിവാശി ഉപേക്ഷിക്കുന്നു?! അവർ ഭീഷണിയിളക്കി:-

قَالُواْ لَئِن لَّمۡ تَنتَهِ يَٰنُوحُ لَتَكُونَنَّ مِنَ ٱلۡمَرۡجُومِينَ ﴿١١٦﴾

**﴾116﴿ അവർ പറഞ്ഞു: 'നീ (ഇതിൽനിന്ന്) വിരമിക്കുന്നില്ലെങ്കിൽ- നൂഹേ- തീർച്ചയായും നീ എറിഞ്ഞാട്ടപ്പെടുന്നവരുടെ കൂട്ടത്തിലായിത്തീരും (സൂക്ഷിച്ചുകൊള്ളുക)!'**

---

﴾116﴿ قَالُوا അവർ പറഞ്ഞു لَئِن لَّمْ تَنتَهِ നിശ്ചയമായും നീ വിരമിക്കുന്നില്ലെങ്കിൽ يَانُوحُ നൂഹേ لَتَكُونَنَّ തീർച്ചയായും നീ ആയിത്തീരും مِنَ الْمَرْجُومِينَ എറിഞ്ഞാട്ടപ്പെടുന്നവരിൽ, ആട്ടിഓടിക്കപ്പെടുന്നവരിൽ, എറിഞ്ഞുകൊല്ലപ്പെടുന്നവരിൽ

---

നൂഹ് നബി (അ) അദ്ദേഹത്തിന്റെ നാട്ടുകാരും കുടുംബങ്ങളുമായ ജനതയെ- ഒന്നും പത്തുമല്ല- തൊള്ളായിരത്തി അമ്പത് കൊല്ലക്കാലം ഇടതടവില്ലാതെ തൗഹീദിലേക്ക് ക്ഷണിച്ചുകൊണ്ടിരുന്നിട്ടും ആ ജനതയിൽനിന്നുണ്ടായിത്തീർന്ന പ്രതികരണത്തിന്റെ അവസാന രൂപമാണ് ഈ ആയത്തിൽ നാം കാണുന്നത്. അത്രയും കാലത്ത് നടന്ന ഒരു നീണ്ട ചരിത്രത്തിന്റെ രത്നച്ചുരുക്കമാണ് ഇക്കഴിഞ്ഞ ചുരുക്കം ആയത്തുകളിൽ നാം വായിച്ചത്. ഇക്കാലത്തിനിടയ്ക്ക് അദ്ദേഹത്തിന്റെ പ്രബോധനം സ്വീകരിച്ചു സത്യവിശ്വാസം കൈക്കൊണ്ടവരാകട്ടെ, വളരെ കുറച്ചാളുകൾ മാത്രമായിരുന്നു. (وَمَا آمَنَ مَعَهُ إِلاَّ قَلِيلٌ – هود:٤٠) എന്നി, ആ ജനതയിൽനിന്ന് യാതൊരു ആശക്കും വഴിയില്ലെന്ന് ആ പ്രവാചകവര്യന് ബോധ്യം വന്നു.

| | |
|---|---|
| قَالَ رَبِّ إِنَّ قَوْمِى كَذَّبُونِ ﴿١١٧﴾ | ﴾117﴿ അദ്ദേഹം പറഞ്ഞു; 'എന്റെ രക്ഷിതാവേ, എന്റെ ജനങ്ങൾ എന്നെ വ്യാജമാക്കിയിരിക്കുന്നു!– |
| فَٱفْتَحْ بَيْنِى وَبَيْنَهُمْ فَتْحًا وَنَجِّنِى وَمَن مَّعِىَ مِنَ ٱلْمُؤْمِنِينَ ﴿١١٨﴾ | ﴾118﴿ 'ആകയാൽ, എനിക്കും അവർക്കുമിടയിൽ നീ ഒരു തുറന്ന തീരുമാനം ഏർപ്പെടുത്തിത്തരേണമേ! എന്നെയും, സത്യവിശ്വാസികളായി എന്റെ കൂടെയുള്ളവരെയും രക്ഷപ്പെടുത്തുകയും ചെയ്യേണമേ!' |
| فَأَنجَيْنَٰهُ وَمَن مَّعَهُۥ فِى ٱلْفُلْكِ ٱلْمَشْحُونِ ﴿١١٩﴾ | ﴾119﴿ അപ്പോൾ, അദ്ദേഹത്തെയും അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും നിറക്കപ്പെട്ട കപ്പലിൽ നാം രക്ഷപ്പെടുത്തിക്കൊടുത്തു. |
| ثُمَّ أَغْرَقْنَا بَعْدُ ٱلْبَاقِينَ ﴿١٢٠﴾ | ﴾120﴿ പിന്നെ, ബാക്കിയുള്ളവരെ (അതിന്) ശേഷം നാം മുക്കി നശിപ്പിക്കുകയും ചെയ്തു. |
| إِنَّ فِى ذَٰلِكَ لَءَايَةً ۖ وَمَا كَانَ أَكْثَرُهُم مُّؤْمِنِينَ ﴿١٢١﴾ | ﴾121﴿ നിശ്ചയമായും അതിൽ ഒരു (വലിയ) ദൃഷ്ടാന്തമുണ്ട്; അവരിൽ അധികമാളും വിശ്വസിക്കുന്നവരല്ല. |
| وَإِنَّ رَبَّكَ لَهُوَ ٱلْعَزِيزُ ٱلرَّحِيمُ ﴿١٢٢﴾ | ﴾122﴿ നിശ്ചയമായും, നിന്റെ റബ്ബ് തന്നെയാണ് പ്രതാപശാലിയും, കരുണാനിധിയും. |

---

﴾117﴿ قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ രക്ഷിതാവേ إِنَّ قَوْمِي നിശ്ചയമായും എന്റെ ജനത كَذَّبُونِ എന്നെ വ്യാജമാക്കിയിരിക്കുന്നു ﴾118﴿ فَافْتَحْ അതുകൊണ്ട് നീ തുറന്ന് (ഏർപ്പെടുത്തി) തരേണമേ بَيْنِي എന്റെ ഇടയിലും وَبَيْنَهُمْ അവരുടെ ഇടയിലും فَتْحًا ഒരു തുറവി (തുറന്ന തീരുമാനം, വ്യക്തമായ വിധി) وَنَجِّنِي എന്നെ രക്ഷിക്കുകയും വേണമേ وَمَنْ مَعِيَ എന്റെ കൂടെയുള്ളവരെയും مِنَ الْمُؤْمِنِينَ സത്യവിശ്വാസികളായിട്ട്, മുഅ്മിനുകളിൽ നിന്ന് ﴾119﴿ فَأَنْجَيْنَاهُ അപ്പോൾ നാം അദ്ദേഹത്തെ രക്ഷപ്പെടുത്തിക്കൊടുത്തു وَمَنْ مَعَهُ തന്റെ കൂടെയുള്ളവരെയും فِي الْفُلْكِ കപ്പലിൽ الْمَشْحُونِ നിറക്കപ്പെട്ട ﴾120﴿ ثُمَّ പിന്നെ أَغْرَقْنَا നാം മുക്കി, മുക്കി നശിപ്പിച്ചു بَعْدُ ശേഷം, പിന്നീട് الْبَاقِينَ ശേഷിച്ചവരെ, ബാക്കിയുള്ളവരെ ﴾121﴿ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു ദൃഷ്ടാന്തം وَمَا كَانَ أَكْثَرُهُمْ അവരിൽ അധികമാളുകളല്ല مُؤْمِنِينَ വിശ്വസിക്കുന്നവർ, വിശ്വസിച്ചവർ ﴾122﴿

وَإِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَهُوَ الْعَزِيزُ അവൻ തന്നെയാണ് പ്രതാപശാലി الرَّحِيمُ കരുണാനിധി

---

സത്യവിശ്വാസത്തിന്റെ വിജയത്തിനും, അവിശ്വാസത്തിന്റെയും ധിക്കാരത്തിന്റെയും പരാജയത്തിനും വ്യക്തവും പരസ്യവുമായ ഒരു ദൃഷ്ടാന്തം ആയിത്തീരുമാറ് ഒരു തുറന്ന തീരുമാനം ഉണ്ടാക്കിത്തരേണമേ എന്ന് നൂഹ് നബി (അ) അവസാനം അല്ലാഹുവോട് പ്രാർത്ഥിച്ചു. അല്ലാഹു അത് സ്വീകരിച്ചു കൽപന പ്രകാരം അദ്ദേഹം ഒരു വലിയ കപ്പൽ നിർമിച്ചു. തന്റെകൂടെ സത്യവിശ്വാസികളായിരുന്നവരെ മുഴുവനും അതിൽ കയറ്റി. അദ്ദേഹത്തിൽ വിശ്വസിച്ചിരുന്നവർ ആകെ 80 പേരായിരുന്നുവെന്നും, അതിൽ പകുതി സ്ത്രീകളായിരുന്നുവെന്നും പറയപ്പെട്ടു കാണുന്നു; الله اعلم നാടാകെ മുങ്ങിനശിച്ച ഒരു മഹാജലപ്രളയമുണ്ടായി. കപ്പലിലുള്ളവർമാത്രം രക്ഷപ്പെടുകയും, മറ്റുള്ളവരെല്ലാം അതിൽ മുങ്ങി നശിക്കുകയും ചെയ്തു.

ഈ സംഭവത്തിന്റെ വിശദവിവരം സൂ: അഅ്റാഫ്, ഹൂദ്, നൂഹ് എന്നിവയിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. തുടർന്നുള്ള ആയത്തുകളിൽ ഹൂദ് നബി (അ)യുടെ വൃത്താന്തം ആരംഭിക്കുന്നു:-

## വിഭാഗം - 7

كَذَّبَتْ عَادٌ ٱلْمُرْسَلِينَ ﴿١٢٣﴾

**﴾123﴿ 'ആദ്' (ഗോത്രം) മുർസലുകളെ [ദൈവദൂതൻമാരെ] വ്യാജമാക്കി;**

إِذْ قَالَ لَهُمْ أَخُوهُمْ هُودٌ أَلَا تَتَّقُونَ ﴿١٢٤﴾

**﴾124﴿ -അവരുടെ സഹോദരൻ ഹൂദ് അവരോട് പറഞ്ഞപ്പോൾ: 'നിങ്ങൾ സൂക്ഷിക്കുന്നില്ലേ?!'**

إِنِّي لَكُمْ رَسُولٌ أَمِينٌ ﴿١٢٥﴾

**﴾125﴿ 'നിശ്ചയമായും, ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ റസൂലാകുന്നു.**

فَٱتَّقُوا۟ ٱللَّهَ وَأَطِيعُونِ ﴿١٢٦﴾

**﴾126﴿ 'അതുകൊണ്ട് നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ.**

وَمَآ أَسْـَٔلُكُمْ عَلَيْهِ مِنْ أَجْرٍ ۖ إِنْ أَجْرِىَ إِلَّا عَلَىٰ رَبِّ ٱلْعَـٰلَمِينَ ﴿١٢٧﴾

**﴾127﴿ 'അതിന്റെ പേരിൽ ഞാൻ നിങ്ങളോട് യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല; എന്റെ പ്രതിഫലം, ലോകരക്ഷിതാവിന്റെ മേൽ അല്ലാതെ (മറ്റാർക്കും ബാധ്യത) ഇല്ല.**

**﴾128﴿ 'നിങ്ങൾ നേരമ്പോക്ക് കാണി**

أَتَبۡنُونَ بِكُلِّ رِيعٍ ءَايَةٗ تَعۡبَثُونَ ﴿١٢٨﴾

ച്ചുകൊണ്ട് (വൃഥാ) എല്ലാ മേടുകളിലും അടയാളസ്തംഭം കെട്ടി (നിർമിച്ചു) വരികയാണോ?!

وَتَتَّخِذُونَ مَصَانِعَ لَعَلَّكُمۡ تَخۡلُدُونَ ﴿١٢٩﴾

《129》 'നിങ്ങൾ നിത്യവാസം ചെയ്തേക്കാമെന്ന ഭാവേന നിങ്ങൾ വൻകെട്ടിടങ്ങൾ ഉണ്ടാക്കുകയും ചെയ്യുന്നു?!

وَإِذَا بَطَشۡتُم بَطَشۡتُمۡ جَبَّارِينَ ﴿١٣٠﴾

《130》 'നിങ്ങൾ കയ്യൂക്ക് നടത്തുക [എതിർക്കുക] യാണെങ്കിൽ, നിഷ്ഠൂരൻമാരായ നിലയിൽ കയ്യൂക്ക് നടത്തുകയും [പിടികൂടുകയും] ചെയ്യുന്നു!

فَٱتَّقُواْ ٱللَّهَ وَأَطِيعُونِ ﴿١٣١﴾

《131》 'ആകയാൽ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ.

---

《123》 كَذَّبَتۡ عَادٌ ആദ് വ്യാജമാക്കി الۡمُرۡسَلِينَ മുർസലുകളെ 《124》 إِذۡقَالَ لَهُمۡ അവരോട് പറഞ്ഞപ്പോൾ أَخُوهُمۡ هُودٌ അവരുടെ സഹോദരൻ ഹൂദ് أَلَا تَتَّقُونَ നിങ്ങൾ സൂക്ഷിക്കുന്നില്ലേ 《125》 إِنِّي നിശ്ചയമായും ഞാൻ لَكُمۡ നിങ്ങൾക്ക് رَسُولٌ أَمِينٌ വിശ്വസ്തനായ റസൂലാകുന്നു 《126》 فَاتَّقُوا اللَّهَ അതുകൊണ്ട് നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَأَطِيعُونِ എന്നെ അനുസരിക്കുകയും ചെയ്യുവിൻ 《127》 وَمَا أَسۡأَلُكُمۡ ഞാൻ നിങ്ങളോട് ചോദിക്കുന്നില്ല عَلَيۡهِ അതിന്, അതിന്റെപേരിൽ مِنۡ أَجۡرٍ യാതൊരു പ്രതിഫലവും إِنۡ أَجۡرِيَ എന്റെ പ്രതിഫലം അല്ല إِلَّا അല്ലാതെ, ഒഴികെ عَلَى മേൽ, പേരിൽ رَبِّ الۡعَالَمِينَ ലോകരക്ഷിതാവിന്റെ 《128》 أَتَبۡنُونَ നിങ്ങൾ കെട്ടിയുണ്ടാക്കുന്നുവോ, കെട്ടിടമുണ്ടാക്കുന്നുവോ بِكُلِّ رِيعٍ എല്ലാ മേടുകളിലും, ഉയർന്ന കുന്നുകളിലും آيَةً അടയാളം (അടയാളസ്തംഭം) تَعۡبَثُونَ നിങ്ങൾ നേരമ്പോക്ക് കാണിച്ചുകൊണ്ട്, വൃഥാ വേല ചെയ്തുകൊണ്ട്, വിളയാടുന്ന നിലയിൽ 《129》 وَتَتَّخِذُونَ നിങ്ങൾ ഉണ്ടാക്കുകയും ചെയ്യുന്നു مَصَانِعَ വൻകെട്ടിടങ്ങൾ (കൊട്ടാര മന്ദിരങ്ങൾ മുതലായവ) لَعَلَّكُمۡ നിങ്ങളായേക്കാമെന്ന നിലയിൽ, ആകുമെന്ന ഭാവത്തിൽ تَخۡلُدُونَ നിത്യവാസം ചെയ്യുന്ന, ശാശ്വതമായിരിക്കുന്ന(വർ) 《130》 وَإِذَا بَطَشۡتُمۡ നിങ്ങൾ കയ്യൂക്ക് നടത്തിയാൽ, പിടികൂടിയാൽ, എതിർത്താൽ بَطَشۡتُمۡ നിങ്ങൾ കയ്യൂക്ക് നടത്തുന്നതാണ്, എതിർക്കുന്നതാണ് جَبَّارِينَ നിഷ്ഠൂരൻമാരായിക്കൊണ്ട്, സ്വേച്ഛാധിപന്മാരായിട്ട് 《131》 فَاتَّقُوا اللَّهَ അതുകൊണ്ട് നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَأَطِيعُونِ എന്നെ അനുസരിക്കുകയും ചെയ്യുവിൻ

وَٱتَّقُوا۟ ٱلَّذِىٓ أَمَدَّكُم بِمَا تَعْلَمُونَ ﴿١٣٢﴾

《132》 **'നിങ്ങൾക്കറിയാവുന്നതു കൊണ്ട് നിങ്ങൾക്ക് സഹായം നൽകിയിട്ടുള്ളവനെ [അല്ലാഹുവിനെ] നിങ്ങൾ സൂക്ഷിക്കുവിൻ.**

أَمَدَّكُم بِأَنْعَٰمٍ وَبَنِينَ ﴿١٣٣﴾

《133》 **'കന്നുകാലികളെ [ആടുമാടൊട്ടകങ്ങളെയും], മക്കളെയുംകൊണ്ട് അവൻ നിങ്ങൾക്ക് സഹായം നൽകിയിരിക്കുന്നു.**

وَجَنَّٰتٍ وَعُيُونٍ ﴿١٣٤﴾

《134》 **'തോപ്പുകൾകൊണ്ടും നീരുറവകൾകൊണ്ടും (സഹായം നൽകിയിരിക്കുന്നു)**

إِنِّىٓ أَخَافُ عَلَيْكُمْ عَذَابَ يَوْمٍ عَظِيمٍ ﴿١٣٥﴾

《135》 **'നിശ്ചയമായും ഒരു വമ്പിച്ച ദിവസത്തിലെ ശിക്ഷ നിങ്ങളുടെമേൽ ഞാൻ ഭയപ്പെടുന്നു!'**

---

《132》 وَاتَّقُوا നിങ്ങൾ സൂക്ഷിക്കുവിൻ الَّذِي യാതൊരുവനെ أَمَدَّكُمْ നിങ്ങൾക്കവൻ സഹായം നൽകിയിരിക്കുന്നു بِمَاتَعْلَمُونَ നിങ്ങൾക്കറിയാവുന്നത് കൊണ്ട് 《133》 أَمَدَّكُمْ നിങ്ങൾക്കവൻ സഹായം നൽകിയിരിക്കുന്നു بِأَنْعَامٍ കന്നുകാലികളെക്കൊണ്ട്, ആടുമാടൊട്ടകത്തിൽ وَبَنِينَ മക്കളെയും 《134》 وَجَنَّاتٍ തോപ്പുകളെയും, തോട്ടങ്ങളെയും وَعُيُونٍ നീരുറവകളെയും, അരുവികളെയും 《135》 إِنِّي നിശ്ചയമായും ഞാൻ أَخَافُ ഞാൻ ഭയപ്പെടുന്നു عَلَيْكُمْ നിങ്ങളുടെമേൽ, നിങ്ങളിൽ عَذَابَ يَوْمٍ ഒരു ദിവസത്തിലെ ശിക്ഷ عَظِيمٍ വമ്പിച്ച

---

യമൻ പ്രദേശങ്ങളിൽപെട്ട ഹദ്വറമൗത്തി (حضر موت)ന്നടുത്ത് വടക്ക് ഭാഗത്തായി സ്ഥിതി ചെയ്യുന്നതും അഹ്ക്വാഫ് (الأحقاف) എന്ന പേരിൽ അറിയപ്പെടുന്നതുമായ സ്ഥലങ്ങളായിരുന്നു ആദ് സമുദായക്കാരുടെ വാസസ്ഥലം. *(*)* ഇന്നവിടെ മണൽക്കാടായിക്കിടക്കുകയാണ്. അതിന് വടക്കുഭാഗത്തായി 'റുബ്ഉൽഖാലീ' (الربع الخالى) എന്ന പ്രസിദ്ധമായ അറേബ്യൻ മരുഭൂമിയും സ്ഥിതി ചെയ്യുന്നു. വമ്പിച്ച തോട്ടങ്ങൾ, അരുവികൾ, കൃഷി സ്ഥലങ്ങൾ ആദിയായവയാൽ ഫലഭൂയിഷ്ഠമായിരുന്ന ആ രാജ്യം ഇപ്പോൾ ജനശൂന്യമായിക്കിടക്കുകയാണ്.

നൂഹ് നബി (അ)യുടെ ജനതക്ക് ശേഷം നിലവിൽ വന്ന ഒരു സമുദായമാണ് ആദ് ഗോത്രം എന്ന് സൂ: അഅ്റാഫ്: 60 ൽ അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ, അത് ഇബ്റാഹീം നബി (അ)ക്ക് മുമ്പോ പിമ്പോ എന്ന് ഖണ്ഡിതമായി അറിയപ്പെടുന്നില്ല. മുമ്പായിരുന്നുവെന്നാണ് പലരും പറഞ്ഞുകാണുന്നത്. കയ്യൂക്കിലും മെയ്യൂക്കിലും വളരെ കവി

*(*) പടം 8 ൽ നോക്കുക.*

ഞ്ഞുനിന്നിരുന്ന അവർ പരുത്ത ദേഹമുള്ളവരുമായിരുന്നു. ഇന്ത്യ, തുർക്കിസ്ഥാൻ മുതലായ വിദൂരരാജ്യങ്ങളുമായി അവർ കച്ചവടം നടത്തിയിരുന്നുവത്രെ. ഉയർന്നുപൊന്തിനിൽക്കുന്ന മേടുകളിൽ വലിയ വലിയ സ്തംഭങ്ങൾ കെട്ടിപ്പൊക്കുകയും, കൊട്ടാരസമാനമായ വമ്പിച്ച മന്ദിരങ്ങൾ, അണക്കെട്ടുകൾ, വെള്ളത്താവളങ്ങൾ മുതലായവ നിർമിക്കുകയും അവരുടെ പതിവായിരുന്നു. ഇതെല്ലാം ഉപയോഗത്തെയോ, ആവശ്യത്തെയോ, അടിസ്ഥാനമാക്കിയല്ല. കേവലം നേരമ്പോക്കിനും അഭിമാനത്തിനും വേണ്ടിമാത്രമായിരുന്നു.

ആദ് സമുദായം വിഗ്രഹാരാധനയിൽ മുഴുകിയിരുന്ന അവസരത്തിലാണ് ഹൂദ് നബി (അ) അവരിലേക്ക് റസൂലായി നിയോഗിക്കപ്പെട്ടത്. മേൽ കണ്ടപ്രകാരം അദ്ദേഹം അവരെ കഴിയുന്നത്ര ഉപദേശിച്ചുനോക്കി. നിഷ്ഠൂരബുദ്ധികളായിരുന്ന അവരിൽനിന്നുണ്ടായ മറുപടിയുടെ ചുരുക്കം ഇതായിരുന്നു:

قَالُواْ سَوَآءٌ عَلَيۡنَآ أَوَعَظۡتَ أَمۡ لَمۡ تَكُن مِّنَ ٱلۡوَٰعِظِينَ ﴿١٣٦﴾

**﴾136﴿ അവർ പറഞ്ഞു: (ഹൂദേ) നീ സദുപദേശം നൽകിയോ, അല്ലെങ്കിൽ നീ ഉപദേഷ്ടാക്കളിൽ പെട്ടവനായില്ലയോ, ഞങ്ങളെ സംബന്ധിച്ച് (രണ്ടും) സമമാകുന്നു.**

إِنۡ هَٰذَآ إِلَّا خُلُقُ ٱلۡأَوَّلِينَ ﴿١٣٧﴾

**﴾137﴿ 'ഇത് മുൻകഴിഞ്ഞവരുടെ സമ്പ്രദായമല്ലാതെ (മറ്റൊന്നും) അല്ല.**

وَمَا نَحۡنُ بِمُعَذَّبِينَ ﴿١٣٨﴾

**﴾138﴿ '(നീ താക്കീത് ചെയ്യുന്നതുപോലെ) ഞങ്ങൾ ശിക്ഷിക്കപ്പെടുന്നവരല്ലതന്നെ.'**

---

﴾136﴿ قَالُوا അവർ പറഞ്ഞു سَوَاءٌ عَلَيْنَا ഞങ്ങളിൽ (ഞങ്ങളെ സംബന്ധിച്ച്) സമമാണ് أَوَعَظْتَ നീ സദുപദേശം ചെയ്തുവോ أَمْ لَمْ تَكُنْ അല്ലെങ്കിൽ നീ ആയില്ലയോ مِنَ الْوَاعِظِينَ സദുപദേശം നൽകുന്നവരിൽ ﴾137﴿ إِنْ هَذَا ഇതല്ല إِلا خُلُقُ സ്വഭാവമല്ലാതെ, സമ്പ്രദായമല്ലാതെ الأَوَّلِينَ മുൻകഴിഞ്ഞവരുടെ, ആദ്യത്തെ കൂട്ടരുടെ, മുൻഗാമികളുടെ ﴾138﴿ وَمَا نَحْنُ ഞങ്ങളല്ല بِمُعَذَّبِينَ ശിക്ഷിക്കപ്പെടുന്നവർ

---

ഹൂദേ, നീ വൃഥാ ഞങ്ങളെ ഉപദേശിച്ചു ബുദ്ധിമുട്ടേണ്ടതില്ല. നീ ഉപദേശിച്ചാലും, ഇല്ലെങ്കിലും ഞങ്ങൾ ഞങ്ങളുടെ ഈ സമ്പ്രദായത്തിൽനിന്ന് പിൻമാറുവാൻ പോകുന്നില്ല. ഇത് ഞങ്ങൾ പുത്തനായി സ്വീകരിച്ചതൊന്നുമല്ല. പൂർവ്വപിതാക്കളായിട്ടേ സ്വീകരിച്ചുവന്നതാണ്. അവർ ജീവിച്ചുമരണപ്പെട്ടുപോയതുപോലെ, ഞങ്ങളും ജീവിക്കുകയും മരിക്കുകയും ചെയ്യും. എന്നല്ലാതെ, ഒരു പുനർജീവിതമോ, ശിക്ഷാനടപടിയോ ഒന്നും ഉണ്ടാകുവാൻ പോകുന്നില്ല. എന്നൊക്കെയാണ് അവരുടെ മറുപടി. സൂ: ഹൂദിൽ ഇവരെപ്പറ്റി അല്ലാഹു ഇങ്ങനെ പറഞ്ഞുകാണാം. قَالُوا يَا هُودُ مَا جِئْتَنَا بِبَيِّنَةٍ وَمَا نَحْنُ بِتَارِكِي آلِهَتِنَا عَن قَوْلِكَ وَمَا نَحْنُ لَكَ بِمُؤْمِنِينَ – هود: ٥٣ (അവർ പറഞ്ഞു: ഹൂദേ, നീ ഞങ്ങൾക്ക് ഒരു

തെളിവും കൊണ്ടുവന്നിട്ടില്ല. നിന്റെ വാക്കിനാൽ ഞങ്ങൾ ഞങ്ങളുടെ ദൈവങ്ങളെ- ആരാധ്യവസ്തുക്കളെ- ഉപേക്ഷിക്കുന്നവരുമല്ല. ഞങ്ങൾ നിന്നെ വിശ്വസിക്കുന്നവരുമല്ല.)

ഇമാം ഇബ്നുജരീർ (റ) പറഞ്ഞത് പോലെ, ഇവരും മക്കാമുശ്‌രിക്കുകളുടെ മാതിരി ലോകത്തിനൊരു സ്രഷ്ടാവും രക്ഷിതാവുമുണ്ടെന്ന വിശ്വാസക്കാരായിരുന്നുവെന്നാണ് മനസ്സിലാക്കേണ്ടത്. അഥവാ, നിരീശ്വരവാദികളായിരുന്നില്ല. ഞങ്ങളുടെ നടപടികൾ മുൻഗാമികളുടെ നടപടികൾ തന്നെയാണെന്നും, അത്മൂലം ഞങ്ങൾക്ക് ശിക്ഷ ബാധിക്കാൻ പോകുന്നില്ലെന്നും പറയുവാൻ കാരണം അതാണ്. വിഗ്രഹങ്ങൾ അല്ലാഹുവിന്റെ മുമ്പിൽ തങ്ങൾക്ക് ശുപാർശചെയ്യുമെന്ന് ഇവരും വിശ്വസിച്ചിരുന്നു. അതിനായി ഇവരും വിഗ്രഹാരാധന നടത്തിവന്നു.

فَكَذَّبُوهُ فَأَهْلَكْنَٰهُمْ ۗ إِنَّ فِى ذَٰلِكَ لَءَايَةً ۖ

وَمَا كَانَ أَكْثَرُهُم مُّؤْمِنِينَ ﴿١٣٩﴾

**《139》 അങ്ങനെ, അവർ അദ്ദേഹത്തെ കളവാക്കി, അതിനാൽ, അവരെ നാം [അല്ലാഹു] നശിപ്പിച്ചു. നിശ്ചയമായും, അതിൽ ഒരു (വലിയ) ദൃഷ്ടാന്തം ഉണ്ട്.**

**അവരിൽ, അധികമാളും വിശ്വസിക്കുന്നവരല്ല.**

وَإِنَّ رَبَّكَ لَهُوَ ٱلْعَزِيزُ ٱلرَّحِيمُ ﴿١٤٠﴾

**《140》 നിശ്ചയമായും, നിന്റെ രക്ഷിതാവുതന്നെയാണ് പ്രതാപശാലിയും, കരുണാനിധിയും.**

---

《139》 فَكَذَّبُوهُ അങ്ങനെ അവരദ്ദേഹത്തെ കളവാക്കി, വ്യാജമാക്കി فَأَهْلَكْنَاهُمْ അപ്പോൾ നാമവരെ നശിപ്പിച്ചു إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു ദൃഷ്ടാന്തം وَمَا كَانَ ആയില്ല, അല്ല أَكْثَرُهُمْ അവരിൽ അധികവും, മിക്കവരും مُؤْمِنِينَ വിശ്വസിക്കുന്നവർ, വിശ്വാസികൾ 《140》 وَإِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَهُوَ അവൻ തന്നെ الْعَزِيزُ പ്രതാപശാലി الرَّحِيمُ കരുണാനിധി

---

ആദ് സമുദായത്തിന് ബാധിച്ച ശിക്ഷ അതിഘോരമായ കാറ്റായിരുന്നു. ഏഴ് രാത്രിയും എട്ട് പകലും നീണ്ടുനിന്ന ഭയങ്കര കൊടുങ്കാറ്റ്! ദീർഘകായൻമാരായിരുന്ന അവരെല്ലാം, ഈത്തപ്പന കടപുഴകി വീണകണക്കെ അതിൽ വീണടിഞ്ഞു നശിച്ചുപോയി! കാറ്റ് തട്ടിയ വസ്തുക്കളെല്ലാം നശിച്ചു ദ്രവിച്ചു തുരുമ്പുകളായിത്തീരുകയും ചെയ്തു. അങ്ങനെ ആ സമുദായം പാടെ നാമാവശേഷമായിപ്പോയി! (فَهَلْ تَرَى لَهُم مِّن بَاقِيَةٍ -الحاقة:٨)

## വിഭാഗം - 8

كَذَّبَتْ ثَمُودُ ٱلْمُرْسَلِينَ ﴿١٤١﴾

**《141》 'ഥമൂദ്' (ഗോത്രം) ദൈവദൂതൻമാരെ [മുർസലുകളെ] വ്യാജമാക്കി.**

إِذْ قَالَ لَهُمْ أَخُوهُمْ صَـٰلِحٌ أَلَا تَتَّقُونَ ﴿١٤٢﴾

《142》 -അവരുടെ സഹോദരൻ സ്വാലിഹ് അവരോട് പറഞ്ഞപ്പോൾ: 'നിങ്ങൾ സൂക്ഷിക്കുന്നില്ലേ?!

إِنِّى لَكُمْ رَسُولٌ أَمِينٌ ﴿١٤٣﴾

《143》 'നിശ്ചയമായും, ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ റസൂലാകുന്നു.

فَٱتَّقُوا۟ ٱللَّهَ وَأَطِيعُونِ ﴿١٤٤﴾

《144》 'അതുകൊണ്ട് നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ.

وَمَآ أَسْـَٔلُكُمْ عَلَيْهِ مِنْ أَجْرٍ ۖ إِنْ أَجْرِىَ إِلَّا عَلَىٰ رَبِّ ٱلْعَـٰلَمِينَ ﴿١٤٥﴾

《145》 'അതിന്റെ പേരിൽ ഞാൻ നിങ്ങളോട് യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല; എന്റെ പ്രതിഫലം, ലോകരക്ഷിതാവിന്റെമേൽ അല്ലാതെ (മറ്റാർക്കും ബാധ്യത) ഇല്ല.

أَتُتْرَكُونَ فِى مَا هَـٰهُنَآ ءَامِنِينَ ﴿١٤٦﴾

《146》 'ഇവിടെയുള്ളതിൽ ഭൗതിക സുഖങ്ങളിൽ നിങ്ങൾ നിർഭയരായ നിലയിൽ വിട്ടേക്കപ്പെടുന്നതാണോ?!

فِى جَنَّـٰتٍ وَعُيُونٍ ﴿١٤٧﴾

《147》 'അതായത്, തോപ്പുകളിലും നീരുറവകളിലും,-

---

《141》 كَذَّبَتْ ثَمُودُ ഥമൂദ് വ്യാജമാക്കി الْمُرْسَلِينَ മുർസലുകളെ 《142》 إِذْقَالَ لَهُمْ അവരോട് പറഞ്ഞപ്പോൾ أَخُوهُمْ صَالِحٌ അവരുടെ സഹോദരൻ സ്വാലിഹ് أَلَا تَتَّقُونَ നിങ്ങൾ സൂക്ഷിക്കുന്നില്ലേ 《143》 إِنِّي لَكُمْ നിശ്ചയമായും ഞാൻ നിങ്ങൾക്ക് رَسُولٌ أَمِينٌ വിശ്വസ്തനായ റസൂലാണ് 《144》 فَاتَّقُوا اللَّهَ ആകയാൽ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَأَطِيعُونِ എന്നെ അനുസരിക്കുകയും ചെയ്യുവിൻ 《145》 وَمَا أَسْأَلُكُمْ നിങ്ങളോട് ഞാൻ ചോദിക്കുന്നില്ല عَلَيْهِ അതിന്, അതിന്റെ പേരിൽ مِنْ أَجْرٍ ഒരു പ്രതിഫലവും إِنْ أَجْرِيَ എന്റെ പ്രതിഫലമല്ല إِلا അല്ലാതെ, ഒഴികെ عَلَى رَبِّ الْعَالَمِينَ ലോകരക്ഷിതാവിന്റെ മേൽ 《146》 أَتُتْرَكُونَ നിങ്ങൾ വിട്ടേക്കപ്പെടുമോ, ഉപേക്ഷിച്ചുവിടപ്പെടുമോ فِي مَا هَاهُنَا ഇവിടെയുള്ളതിൽ آمِنِينَ നിർഭയരായിക്കൊണ്ട്, വിശ്വസ്തരായിക്കൊണ്ട് 《147》 فِي جَنَّاتٍ തോപ്പുകളിലായിട്ട് وَعُيُونٍ നീരുറവകളിലും

وَزُرُوعٍ وَنَخْلٍ طَلْعُهَا هَضِيمٌ ﴿١٤٨﴾

﴿148﴾ 'വിളകളിലും, (പഴങ്ങളുടെ ഭാരത്താൽ) കുലയൊടിഞ്ഞു വീഴാറായ ഈത്തപ്പനകളിലും?!

وَتَنْحِتُونَ مِنَ ٱلْجِبَالِ بُيُوتًا فَـٰرِهِينَ ﴿١٤٩﴾

﴿149﴾ 'ആഹ്ലാദചിത്തരായും കൊണ്ട് നിങ്ങൾ മലകളിൽ നിന്നും (പാറ) വെട്ടിത്തുരന്ന് വീടുണ്ടാക്കുകയും ചെയ്യുന്നു!

فَٱتَّقُوا۟ ٱللَّهَ وَأَطِيعُونِ ﴿١٥٠﴾

﴿150﴾ 'ആകയാൽ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ.

وَلَا تُطِيعُوٓا۟ أَمْرَ ٱلْمُسْرِفِينَ ﴿١٥١﴾

﴿151﴾ 'അതിക്രമികളുടെ കൽപന നിങ്ങൾ അനുസരിക്കുകയും അരുത്;-

ٱلَّذِينَ يُفْسِدُونَ فِى ٱلْأَرْضِ وَلَا يُصْلِحُونَ ﴿١٥٢﴾

﴿152﴾ 'അതായത്, നാട്ടിൽ കുഴപ്പമുണ്ടാക്കുകയും, (നാട്) നന്നാക്കാതിരിക്കുകയും ചെയ്യുന്നവരുടെ (കൽപന).

---

﴿148﴾ وَزُرُوعٍ വിളകളിലും, കൃഷികളിലും وَنَخْلٍ ഈത്തപ്പനകളിലും طَلْعُهَا അവയുടെ കുല هَضِيمٌ ഒടിഞ്ഞു തൂങ്ങിയതാണ്, ഒടിഞ്ഞു വീഴാറായതാണ് ﴿149﴾ وَتَنْحِتُونَ നിങ്ങൾ വെട്ടിത്തുറക്കുന്നു, തുരന്നുണ്ടാക്കുന്നു, ശിൽപ വേല ചെയ്യുന്നു مِنَ الْجِبَالِ മലകളിൽ നിന്ന് بُيُوتًا വീടുകളെ, ചില വീടുകളെ فَارِهِينَ ആഹ്ലാദചിത്തരായി, സുഖലോലുപൻമാരായി ﴿150﴾ فَاتَّقُوا اللَّهَ ആകയാൽ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَأَطِيعُونِ എന്നെ അനുസരിക്കുകയും ചെയ്യുവിൻ ﴿151﴾ وَلَا تُطِيعُوا നിങ്ങൾ അനുസരിക്കുകയുമരുത് أَمْرَ الْمُسْرِفِينَ അതിക്രമികളുടെ കല്പന, അതിരുകടന്നവരുടെ നിർദ്ദേശം ﴿152﴾ الَّذِينَ യാതൊരുകൂട്ടർ يُفْسِدُونَ അവർ കുഴപ്പമുണ്ടാക്കുന്നു, നാശമുണ്ടാക്കുന്നു فِي الْأَرْضِ ഭൂമിയിൽ, നാട്ടിൽ وَلَا يُصْلِحُونَ നന്മയുണ്ടാക്കുന്നുമില്ല, നന്നാക്കുകയുമില്ല

---

ഹിജാസിൽനിന്ന് സിറിയയിലേക്ക് പോകുന്ന ഒട്ടകപ്പാതയിൽ സ്ഥിതിചെയ്യുന്ന രാജ്യമായിരുന്നു പ്രാചീനഗോത്രമായ 'ഥമൂദി'ന്റെ വാസസ്ഥലം. 'അൽഹിജ്ർ' (الحِجْر) എന്നും, 'മദാ ഇനുസ്വാലിഹ്' (സ്വാലിഹിന്റെ പട്ടണങ്ങൾ- مدائن صالح) എന്നും ഇതിന് പേർ പറയുന്നു. (*) മദീനഃയിൽ നിന്ന് വടക്ക് സുമാർ 180 നാഴികയും, തബൂക്കിൽനിന്ന് തെക്കുകിഴക്ക് ഏകദേശം 170 നാഴികയും അകലെയായി അത് സ്ഥിതിചെയ്യുന്നു. മിക്ക ഭാഗവും മലമ്പാറകളാൽ

*(*) പടം 8 നോക്കുക.*

ആവൃതമാണ്. ക്രിസ്ത്വബ്ദം 1880- ൽ രാജ്യങ്ങൾ സന്ദർശിച്ച ഡൌട്ടി *(*)* എന്ന ഒരു യൂറോപ്യൻ സഞ്ചാരി, ആ രാജ്യങ്ങളെ സംബന്ധിച്ചെഴുതിയ ഗ്രന്ഥത്തിൽ അൽഹിജ്റിന്റെ ഒരു വിവരണം രേഖപ്പെടുത്തിയിട്ടുണ്ട്.

മലമ്പാറകൾ വെട്ടി നിർമിച്ച വീടുകൾ, ക്ഷേത്രങ്ങൾ, ദർബാറുകൾ മുതലായവയുടെ അവശിഷ്ടങ്ങൾ, താഴെ പറയുന്ന പ്രകാരം സ്വാലിഹ് നബി (അ)യുടെ ഒട്ടകത്തെ അവിശ്വാസികൾ അപകടപ്പെടുത്തിയ സ്ഥലം (مبرك الناقة -ഒട്ടകം മുട്ടുകുത്തിയ സ്ഥലം) അത് വെള്ളം കുടിച്ചിരുന്ന കിണർ മുതലായവ ഇന്നും കാണാവുന്നതായി ആ ചരിത്ര ഗവേഷകൻ രേഖപ്പെടുത്തിയിരിക്കുന്നു. എത്രയോ കൊല്ലങ്ങൾക്ക് മുമ്പ് തന്നെ അറബികൾ ദൂരദേശങ്ങളുമായി കച്ചവടം നടത്തിയിരുന്നു. സുദീർഘമായ ഒട്ടകമാർഗങ്ങളിലൂടെയായിരുന്നു അത്. അറേബ്യാ ഉപഭൂഖണ്ഡത്തിന്റെ തെക്കേ അറ്റത്ത് യമനിൽനിന്ന് തുടങ്ങി മക്കഃ മദീനഃ തബൂക്ക്, മദാഇൻ, ലൂത്ത് നബി(അ)യുടെ രാജ്യങ്ങൾ എന്നീ പ്രദേശങ്ങൾ വഴി അത് മആനി (معان)ൽ എത്തുന്നു. അനന്തരം ഒരു ശാഖ ഈജിപ്തിലേക്കും മറ്റേത് നേരെ ദിമിശ്കി (دمشق ഡമാസ്ക്കസ്) ലേക്കും പിരിഞ്ഞുപോകുന്നു. *(**)* ഈ പാത കേവലം ഒരു വാണിജ്യമാർഗം മാത്രമല്ല; അറബികളുടെ പൊതുവായ ഹജ്ജ് മാർഗം (درب الحج) കൂടിയാണ്. അതുകൊണ്ടാണ്, ലൂത്ത് നബി (അ), സ്വാലിഹ് നബി (അ) എന്നിവരുടെ സമുദായങ്ങളുടെ ചരിത്രം പറയുമ്പോൾ, അറബികൾക്ക് പരിചയമുള്ള സ്ഥലങ്ങളെന്ന നിലക്ക് ക്വുർആൻ അവയെ വിവരിക്കുന്നതും ഓർമിപ്പിക്കുന്നതും.

നബി തിരുമേനി ﷺ ഒരിക്കൽ ആ നാട്ടിനടുത്തുകൂടി പോയപ്പോൾ, അല്ലാഹുവിന്റെ ശാപത്തിന് ഇരയായ ആ നാട്ടിൽ കരഞ്ഞുകൊണ്ടല്ലാതെ നിങ്ങൾ പ്രവേശിക്കരുതെന്ന് സ്വഹാബികളെ ഉപദേശിക്കുകയുണ്ടായി. ഭൗതികമായ ആർഭാടങ്ങളിലും, ആഡംബര ജീവിതത്തിലും മുഴുകിയിരുന്ന ഈ സമുദായവും വിഗ്രഹാരാധനക്കാരായിരുന്നു. ഇതര സമുദായങ്ങളെപ്പോലെത്തന്നെ അവരും തങ്ങളുടെ പ്രവാചകനോട് പെരുമാറി:-

قَالُوٓاْ إِنَّمَآ أَنتَ مِنَ ٱلۡمُسَحَّرِينَ ﴿١٥٣﴾

**﴾153﴿ അവർ പറഞ്ഞു: 'നിശ്ചയമായും നീ ആഭിചാരബാധിതരിൽ പെട്ടവൻ തന്നെയാണ്.'**

مَآ أَنتَ إِلَّا بَشَرٞ مِّثۡلُنَا فَأۡتِ بِـَٔايَةٍ إِن كُنتَ مِنَ ٱلصَّٰدِقِينَ ﴿١٥٤﴾

**﴾154﴿ 'നീ ഞങ്ങളെപ്പോലെയുള്ള ഒരു മനുഷ്യനല്ലാതെ (മറ്റൊന്നും) അല്ല.**

**'ആകയാൽ, നീ സത്യവാൻമാരിൽ പെട്ടവനാണെങ്കിൽ, ഒരു ദൃഷ്ടാന്തം കൊണ്ടുവാ?'**

قَالَ هَٰذِهِۦ نَاقَةٞ لَّهَا شِرۡبٞ وَلَكُمۡ

**﴾155﴿ അദ്ദേഹം പറഞ്ഞു: 'ഇതാ (ദൃഷ്ടാന്തമായി) ഒരൊട്ടകം! ഒരു (ദിവസത്തെ) വെള്ളം കുടി അതിനും,**

*(*) C. M. Doughty* *(**) പടം 8 നോക്കുക.*

شِرْبُ يَوْمٍ مَّعْلُومٍ ﴿١٥٥﴾

ഒരു നിശ്ചിത ദിവസത്തെ വെള്ളം കുടി നിങ്ങൾക്കും (ഊഴം) ആകുന്നു.

وَلَا تَمَسُّوهَا بِسُوٓءٍ فَيَأْخُذَكُمْ عَذَابُ يَوْمٍ عَظِيمٍ ﴿١٥٦﴾

《156》 യാതൊരു (തരത്തിലുള്ള) തിന്മകൊണ്ടും നിങ്ങൾ അതിനെ തൊട്ടുപോകരുത് [ഉപദ്രവിക്കരുത്];-

(കാരണം,) അപ്പോൾ ഒരു വമ്പിച്ച ദിവസത്തെ ശിക്ഷ നിങ്ങളെ പിടികൂടിയേക്കും.'

فَعَقَرُوهَا فَأَصْبَحُوا۟ نَٰدِمِينَ ﴿١٥٧﴾

《157》 എന്നാൽ, അവർ അതിനെ (കുതികാൽവെട്ടി) അറുത്തുകളഞ്ഞു. അങ്ങനെ, അവർ ഖേദക്കാരായി ത്തീർന്നു.

فَأَخَذَهُمُ ٱلْعَذَابُ ۗ إِنَّ فِى ذَٰلِكَ لَءَايَةً ۖ وَمَا كَانَ أَكْثَرُهُم مُّؤْمِنِينَ ﴿١٥٨﴾

《158》 ഉടനെ, ശിക്ഷ അവരെ പിടികൂടി. നിശ്ചയമായും, അതിൽ ഒരു (വലിയ) ദൃഷ്ടാന്തമുണ്ട്. അവരിൽ അധികമാളും വിശ്വസിക്കുന്നവരല്ല.

وَإِنَّ رَبَّكَ لَهُوَ ٱلْعَزِيزُ ٱلرَّحِيمُ ﴿١٥٩﴾

《159》 നിശ്ചയമായും നിന്റെ രക്ഷിതാവ് തന്നെയാണ് പ്രതാപശാലിയും കരുണാനിധിയും.

---

《153》 قَالُوٓا۟ അവർ പറഞ്ഞു إِنَّمَآ أَنتَ നിശ്ചയമായും നീ مِنَ ٱلْمُسَحَّرِينَ സിഹ്ർ (ആഭിചാരം, മാരണം) ബാധിതരിൽ പെട്ടവൻതന്നെ, (മാരണം ചെയ്യപ്പെട്ടവനാണ്) 《154》 مَآ أَنتَ നീ അല്ല إِلَّا بَشَرٌ ഒരു മനുഷ്യനല്ലാതെ مِّثْلُنَا ഞങ്ങളെപ്പോലുള്ള فَأْتِ ആകയാൽ നീ വാ بِـَٔايَةٍ ദൃഷ്ടാന്തവും കൊണ്ട് إِن كُنتَ നീ ആണെങ്കിൽ مِنَ ٱلصَّٰدِقِينَ സത്യവാന്മാരിൽ, സത്യവാദികളിൽ (പെട്ടവൻ) 《155》 قَالَ അദ്ദേഹം പറഞ്ഞു هَٰذِهِۦ نَاقَةٌ ഇതാ ഒരൊട്ടകം لَّهَا അതിന്, അതിന്നാണ് شِرْبٌ ഒരു കുടി, (ഒരു പ്രാവശ്യത്തെ കുടിക്കൽ) وَلَكُمْ നിങ്ങൾക്കാണ്, നിങ്ങൾക്കുമുണ്ട് شِرْبُ يَوْمٍ ഒരു ദിവസത്തെ കുടി مَّعْلُومٍ നിശ്ചിതമായ, നിർണയിക്കപ്പെട്ട, അറിയപ്പെട്ട 《156》 وَلَا تَمَسُّوهَا നിങ്ങളതിനെ തൊടരുത്, സ്പർശിക്കരുത് بِسُوٓءٍ ഒരു തിന്മകൊണ്ടും فَيَأْخُذَكُمْ എന്നാൽ നിങ്ങൾക്ക് പിടിപെട്ടേക്കും, നിങ്ങളെ ബാധിച്ചേക്കും عَذَابُ يَوْمٍ ഒരു ദിവസത്തെ ശിക്ഷ عَظِيمٍ വമ്പിച്ച 《157》 فَعَقَرُوهَا എന്നാൽ അവർ അതിനെ കുത്തി അറുത്തു, കുതികാൽ വെട്ടി فَأَصْبَحُوا۟ അങ്ങനെ (അതുകാരണം) അവർ ആയി

نَادِمِينَ ഖേദക്കാർ, വ്യസനിച്ചവർ ﴿158﴾ فَأَخَذَهُمُ ഉടനെ (അതിനാൽ) അവരെ പിടികൂടി الْعَذَابُ ശിക്ഷ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു ദൃഷ്ടാന്തം وَمَا كَانَ ആയിരുന്നില്ല, അല്ല أَكْثَرُهُمْ അവരിൽ അധികവും مُؤْمِنِينَ വിശ്വസിക്കുന്നവർ ﴿159﴾ وَإِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَهُوَ അവൻ തന്നെ الْعَزِيزُ പ്രതാപശാലി الرَّحِيمُ കരുണാനിധി

---

ആരിൽ നിന്നോ ആഭിചാരബാധയേറ്റു നിനക്ക് ബുദ്ധി ഭ്രമിച്ചുപോയിരിക്കുകയാണ്, അതുകൊണ്ടാണ് നീ ഇങ്ങനെയൊക്കെ പറഞ്ഞുകൊണ്ടിരിക്കുന്നത്. ഞങ്ങളിൽ കവിഞ്ഞ ഒരു വിശേഷതയും നിനക്കില്ല, നീ പറയുന്ന വാദം ശരിയാണെങ്കിൽ ഒരു ദൃഷ്ടാന്തം ഞങ്ങൾക്ക് കാട്ടിത്തരണം എന്നാണ് ഇവർ സ്വാലിഹ് നബി (അ)യോട് പറയുന്നത്. അവസാനം ഒരു ഒട്ടകത്തെ അല്ലാഹു അവർക്ക് ദൃഷ്ടാന്തമാക്കിക്കൊടുത്തു. അതിന് എന്തോ ചില അസാധാരണത്വമുണ്ടായിരുന്നു. *(*)* അവരുടെ വെള്ളത്താവളത്തിൽനിന്ന് വെള്ളം കുടിക്കുവാൻ -ഒരു ദിവസം ഒട്ടകത്തിനും, ഒരു ദിവസം അവർക്കും എന്ന്- പ്രത്യേകം ഊഴം നിശ്ചയിച്ചിരുന്നു. ഇതവർക്ക് സഹിക്കാതായി.

ഒട്ടകത്തിന്റെ തീറ്റ, വെള്ളംകുടി മുതലായ ഒന്നിലും കൈകടത്തരുത് എന്നൊക്കെ പ്രവാചകൻ അവരെ മുടക്കിയിരുന്നു. അങ്ങനെ വല്ലതും ചെയ്താൽ അവർക്ക് വമ്പിച്ച ശിക്ഷ അനുഭവപ്പെടുമെന്ന് താക്കീതും നൽകി. പക്ഷേ, കുറേ കഴിഞ്ഞപ്പോൾ, അതിനെ കൊന്നുകളയുവാൻ അവർ ഒരാളെ ശട്ടംകെട്ടി. അവനതിന് ധൈര്യപ്പെടുകയും ചെയ്തു. ഒട്ടകത്തെ അപകടപ്പെടുത്തിയാൽ മൂന്ന് ദിവസം കൊണ്ട് ശിക്ഷ ബാധിക്കുമെന്നായിരുന്നു മുന്നറിയിപ്പ്. സംഭവം കഴിഞ്ഞശേഷം അവർ അതിനെക്കുറിച്ച് ഖേദക്കാരായി. എങ്കിലും ഫലമെന്ത്?! താക്കീത് ചെയ്യപ്പെട്ട കഠോരശിക്ഷ- ഒരുതരം ഭൂകമ്പവും ഒരു വമ്പിച്ച ശബ്ദവും, അഥവാ ഇടിത്തീയും- ഉണ്ടായി. അവർ നിശ്ശേഷം നശിച്ചുപോയി! പ്രവാചകനും, സത്യവിശ്വാസികളും നേരത്തെത്തന്നെ സ്ഥലംവിട്ടുപോയി രക്ഷപ്പെട്ടിരുന്നു. രക്ഷപ്പെട്ടവർ 120 പേരും, നശിച്ചുപോയവർ 5000 വീട്ടുകാരുമായിരുന്നുവെന്ന് ചിലർ രേഖപ്പെടുത്തിക്കാണുന്നു. അല്ലാഹുവിന്നറിയാം.

ഥമൂദ് ഗോത്രക്കാർ ദൃഷ്ടാന്തം ആവശ്യപ്പെട്ടപ്പോൾ സ്വാലിഹ് (അ) ദുആ ചെയ്തു. ഒരു പാറക്കല്ല് പൊട്ടിക്കീറി അതിൽനിന്നാണ് ഒട്ടകം പ്രത്യക്ഷപ്പെട്ടതെന്നും, ആവശ്യമുള്ളവർക്കെല്ലാം ഇഷ്ടംപോലെ കറന്നുകുടിക്കുമാറ് ധാരാളം പാലുണ്ടായിരുന്ന ഒട്ടകമായിരുന്നു അതെന്നും മറ്റും ചില വ്യാഖ്യാതാക്കൾ പ്രസ്താവിക്കുന്നുണ്ട്. പക്ഷേ, ഇതിനൊന്നും വിശ്വാസയോഗ്യമായ തെളിവ് കാണുന്നില്ല. ഥമൂദ് ഗോത്രക്കാരുടെ ചരിത്രം അടുത്ത സൂറത്തിലും മറ്റ് പല സൂറത്തുകളിലും അല്ലാഹു ഉദ്ധരിച്ചിട്ടുള്ളതാകുന്നു.

## വിഭാഗം - 9

كَذَّبَتْ قَوْمُ لُوطٍ ٱلْمُرْسَلِينَ ﴿١٦٠﴾

**﴿160﴾ ലൂത്വിന്റെ ജനത മുർസലുകളെ വ്യാജമാക്കി;-**

---

***(*)* അത് കേവലം ഒരു സാധാരണ ഒട്ടകം മാത്രമായിരുന്നുവെന്ന് ചിലർ പറഞ്ഞു കാണുന്നു. ഇതിനെക്കുറിച്ച് സൂറത്തുൽ ഖമറിൽവെച്ച് നമുക്ക് സംസാരിക്കാം.** إِنْ شَاءَ الله

إِذْ قَالَ لَهُمْ أَخُوهُمْ لُوطٌ أَلَا تَتَّقُونَ ﴿١٦١﴾

﴾161﴿ അവരുടെ സഹോദരൻ ലൂത്ത് അവരോട് പറഞ്ഞപ്പോൾ: 'നിങ്ങൾ സൂക്ഷിക്കുന്നില്ലേ?!

إِنِّي لَكُمْ رَسُولٌ أَمِينٌ ﴿١٦٢﴾

﴾162﴿ 'നിശ്ചയമായും, ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ റസൂലാകുന്നു.

فَاتَّقُوا اللَّهَ وَأَطِيعُونِ ﴿١٦٣﴾

﴾163﴿ 'അതുകൊണ്ട് നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ.

وَمَا أَسْأَلُكُمْ عَلَيْهِ مِنْ أَجْرٍ ۖ إِنْ أَجْرِيَ إِلَّا عَلَىٰ رَبِّ الْعَالَمِينَ ﴿١٦٤﴾

﴾164﴿ 'അതിന്റെ പേരിൽയാതൊരു പ്രതിഫലവും ഞാൻ നിങ്ങളോട് ചോദിക്കുന്നില്ല. എന്റെ പ്രതിഫലം, ലോകരക്ഷിതാവിന്റെപേരിൽ അല്ലാതെ (മറ്റാർക്കും ബാധ്യത) ഇല്ല.'

---

﴾160﴿ كَذَّبَتْ വ്യാജമാക്കി قَوْمُ لُوطٍ ലൂത്വിന്റെ ജനത الْمُرْسَلِينَ മുർസലുകളെ ﴾161﴿ إِذْ قَالَ لَهُمْ അവരോട് പറഞ്ഞപ്പോൾ أَخُوهُمْ لُوطٌ അവരുടെ സഹോദരൻ ലൂത്വ് أَلَا تَتَّقُونَ നിങ്ങൾ സൂക്ഷിക്കുന്നില്ലേ ﴾162﴿ إِنِّي നിശ്ചയമായും ഞാൻ لَكُمْ നിങ്ങൾക്ക് رَسُولٌ أَمِينٌ വിശ്വസ്തനായ റസൂലാണ് ﴾163﴿ فَاتَّقُوا اللَّهَ ആകയാൽ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَأَطِيعُونِ എന്നെ അനുസരിക്കുകയും ചെയ്യുവിൻ ﴾164﴿ وَمَا أَسْأَلُكُمْ നിങ്ങളോട് ഞാൻ ചോദിക്കുന്നില്ല عَلَيْهِ അതിന്റെ പേരിൽ مِنْ أَجْرٍ ഒരു പ്രതിഫലവും أجرى എന്റെ പ്രതിഫലമല്ല إِلا عَلَىٰ رَبِّ الْعَالَمِينَ ലോകരക്ഷിതാവിന്റെ മേലല്ലാതെ

---

'അവരുടെ സഹോദരൻ' (أَخُوهُمْ) എന്നും, വിശ്വസ്തനായ റസൂൽ (رَسُولٌ أَمِينٌ) എന്നും ഓരോ നബിമാരെപ്പറ്റിയും വിശേഷിപ്പിച്ചു പറഞ്ഞതിൽ ചില സൂചനകളുണ്ട്. അവരെപ്പോലെ അവരുടെ കൂട്ടത്തിൽ കഴിഞ്ഞുകൂടിയിരുന്ന ആളും, അവർക്ക് സുപരിചിതനും, അവരുമായി ബന്ധപ്പെട്ടവനുമായ വ്യക്തിയെയായിരുന്നു ഓരോ സമുദായത്തിലേക്കും റസൂലായി നിയോഗിക്കപ്പെട്ടിരുന്നത് എന്നത്രെ ഒരു സൂചന. മറ്റൊന്ന്: പ്രവാചകത്വം ലഭിക്കുന്നതുവരെ വിശ്വസ്തനും സത്യവാനുമാണെന്ന് സമ്മതിക്കപ്പെട്ടിരുന്ന വ്യക്തികളാണ് അവർ എന്നുള്ളതാണ്. ആ സ്ഥിതിക്ക് ഓരോ സമുദായത്തിനും സുപരിചിതനും സുസമ്മതനുമായ അവരുടെ പ്രവാചകനെ നിഷേധിക്കുവാൻ ന്യായമില്ലല്ലോ.

162, 163, 164 എന്നീ ആയത്തുകളിലെ വാക്യങ്ങൾ ലൂത്വ് നബി (അ) മാത്രമല്ല, ഇതിനു മുമ്പ് പ്രസ്താവിക്കപ്പെട്ട നബിമാരും അവരുടെ സമുദായങ്ങളോട് പറഞ്ഞിരുന്നുവെന്ന് നാം

കണ്ടു. തുടർന്ന് വരുന്ന ശുഅയ്ബ് നബി (അ)യുടെ വാക്യങ്ങളിലും അതേ വാക്കുകൾ കാണാം. എല്ലാ റസൂലുകളുടെയും പരമപ്രധാനമായ പ്രബോധനതത്വം ഏതാണെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. അതിന് പുറമെ, അതത് സമുദായത്തിന്റെയും, സന്ദർഭത്തിന്റെയും പരിതഃസ്ഥിതിയനുസരിച്ച് ചില പ്രത്യേക വിഷയങ്ങൾ ഓരോ റസൂലിനും പ്രത്യേകം ഉപദേശിക്കുവാനുണ്ടായിരിക്കുമെന്നും– ഓരോരുത്തരുടെയും പ്രസ്താവനകൾ പരിശോധിച്ചാൽ– കാണാവുന്നതാണ്. അക്കൂട്ടത്തിൽ, ലൂത്വ് നബി (അ)യുടെ ജനങ്ങൾക്കിടയിൽ പ്രചാരത്തിലുണ്ടായിരുന്ന ഒരു നീചപ്രവൃത്തിയെ– പ്രകൃതിവിരുദ്ധമായ ഒരു ദുർന്നടപ്പിനെ–പ്പറ്റി അദ്ദേഹം അവരോട് എടുത്തുപറയുന്നു:

أَتَأْتُونَ ٱلذُّكْرَانَ مِنَ ٱلْعَـٰلَمِينَ ﴿١٦٥﴾

**﴿165﴾ 'ലോകരിൽ നിന്ന് നിങ്ങൾ (മാത്രം) ആണുങ്ങളുടെ അടുക്കൽ ചെല്ലുകയോ?!**

وَتَذَرُونَ مَا خَلَقَ لَكُمْ رَبُّكُم مِّنْ أَزْوَٰجِكُم ۚ

**﴿166﴾ 'നിങ്ങളുടെ ഇണകളായി നിങ്ങളുടെ രക്ഷിതാവ് നിങ്ങൾക്കുവേണ്ടി സൃഷ്ടിച്ചുതന്നതിനെ [ഭാര്യമാരെ] നിങ്ങൾ വിട്ടുകളയുകയും ചെയ്യുന്നു?!**

بَلْ أَنتُمْ قَوْمٌ عَادُونَ ﴿١٦٦﴾

**എന്നാൽ, നിങ്ങൾ അതിക്രമകാരികളായ ഒരു ജനതതന്നെ!'**

---

﴿165﴾ أَتَأْتُونَ നിങ്ങൾ ചെല്ലുന്നുവോ الذُّكْرَانَ ആണുങ്ങളുടെ അടുക്കൽ مِنَ الْعَالَمِينَ ലോകരിൽ നിന്ന് ﴿166﴾ وَتَذَرُونَ നിങ്ങൾ വിട്ടുകളയുകയും ചെയ്യുന്നു. ഉപേക്ഷിക്കുകയും ചെയ്യുന്നു مَا خَلَقَ സൃഷ്ടിച്ചിട്ടുള്ളതിനെ لَكُمْ നിങ്ങൾക്കുവേണ്ടി رَبُّكُمْ നിങ്ങളുടെ റബ്ബ് مِنْ أَزْوَاجِكُمْ നിങ്ങളുടെ ഇണകളായി, ഭാര്യമാരിൽനിന്ന് بَلْ എന്നാൽ, പക്ഷേ أَنتُمْ നിങ്ങൾ قَوْمٌ ഒരു ജനതയാണ് عَادُونَ അതിക്രമകാരികളായ

---

സ്വന്തം ഭാര്യമാരെ വീട്ടിൽ വിട്ടേച്ചു അവർക്ക് പകരം പുരുഷൻമാരെക്കൊണ്ട് കാമനിവൃത്തിവരുത്തുന്ന അതിനികൃഷ്ടമായ ഒരു സമ്പ്രദായത്തെക്കുറിച്ചാണ് ലൂത്വ് നബി (അ) ആക്ഷേപിക്കുന്നത്. ഈ ലജ്ജാവഹമായ വഴക്കം മുമ്പൊരു സമുദായത്തിലും പതിവില്ലാത്തതായിരുന്നു. ഇത് കൂടാതെ, കവർച്ച, കൊള്ള മുതലായ പല തോന്നിയവാസങ്ങളും ഇവർ നടത്തിയിരുന്നതായി സൂറത്തുൽ 'അൻകബൂത്തി' (العنكبوت)ൽ കാണാം. ലൂത്വ് നബി (അ)യുടെ ഉപദേശങ്ങളൊന്നും അവർ ചെവിക്കൊണ്ടില്ലെന്ന് മാത്രമല്ല, അവർ അദ്ദേഹത്തിന് ഇങ്ങനെ ഒരു അന്ത്യശാസനവും നൽകി;

قَالُوا۟ لَئِن لَّمْ تَنتَهِ يَـٰلُوطُ لَتَكُونَنَّ مِنَ ٱلْمُخْرَجِينَ ﴿١٦٧﴾

**﴿167﴾ അവർ പറഞ്ഞു: 'നീ വിരമിക്കാത്തപക്ഷം ലൂത്വ് –തീർച്ചയായും നീ പുറത്താക്കപ്പെടുന്നവരുടെ കൂട്ടത്തിലായിത്തീരുന്നതാണ്.'**

قَالَ إِنِّي لِعَمَلِكُم مِّنَ ٱلْقَالِينَ ﴿١٦٨﴾

﴾168﴿ അദ്ദേഹം പറഞ്ഞു: 'നിശ്ചയമായും ഞാൻ നിങ്ങളുടെ (ഈ) പ്രവൃത്തിയോട് കഠിന വിദ്വേഷമുള്ളവരിൽ പെട്ടവനാണ്.'

﴾167﴿ قَالُوا അവർ പറഞ്ഞു لَئِن لَّمْ تَنتَهِ തീർച്ചയായും നീ വിരമിച്ചില്ലെങ്കിൽ يَا لُوطُ ലൂത്വേ لَتَكُونَنَّ നിശ്ചയമായും നീ ആയിത്തീരും مِنَ الْمُخْرَجِينَ പുറത്താക്കപ്പെടുന്നവരിൽ ﴾168﴿ قَالَ അദ്ദേഹം പറഞ്ഞു إِنِّي നിശ്ചയമായും ഞാൻ لِعَمَلِكُمْ നിങ്ങളുടെ പ്രവൃത്തിയോട് مِنَ الْقَالِينَ കഠിനവിദ്വേഷമുള്ളവരിൽ പെട്ടവനാണ്, വളരെ വെറുക്കുന്നവനാണ്

നിന്റെ ഈ ഉപദേശങ്ങളൊക്കെ നിറുത്തൽ ചെയ്യാത്തപക്ഷം ഞങ്ങൾ നിന്നെ ബഹിഷ്കരിച്ച് നാട്ടിൽ നിന്ന് പുറംതള്ളുമെന്നായിരുന്നു അവരുടെ അന്ത്യശാസനം. ലൂത്ത് നബി (അ)യാകട്ടെ, തന്റെ കഠിനമായ പ്രതിഷേധവും വെറുപ്പും തുറന്നു പ്രഖ്യാപിച്ചു. അവരിൽ നിന്നും എനി പ്രതീക്ഷക്ക് പഴുതില്ലെന്ന് കണ്ടപ്പോൾ അദ്ദേഹം അല്ലാഹുവോട് പ്രാർത്ഥിച്ചു:-

رَبِّ نَجِّنِي وَأَهْلِي مِمَّا يَعْمَلُونَ ﴿١٦٩﴾

﴾169﴿ 'രക്ഷിതാവേ, ഇവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിൽനിന്ന് എന്നെയും എന്റെ സ്വന്തക്കാരെയും നീ രക്ഷപ്പെടുത്തേണമേ!'

فَنَجَّيْنَاهُ وَأَهْلَهُۥٓ أَجْمَعِينَ ﴿١٧٠﴾

﴾170﴿ അങ്ങനെ, അദ്ദേഹത്തെയും, തന്റെ സ്വന്തക്കാരെ മുഴുവനും നാം രക്ഷപ്പെടുത്തി;-

إِلَّا عَجُوزًا فِي ٱلْغَابِرِينَ ﴿١٧١﴾

﴾171﴿ -അവശേഷിച്ചവരിൽ പെട്ട ഒരു വൃദ്ധസ്ത്രീ ഒഴികെ.

ثُمَّ دَمَّرْنَا ٱلْآخَرِينَ ﴿١٧٢﴾

﴾172﴿ പിന്നെ, മറ്റുള്ളവരെ നാം തകർത്തു (നിശ്ശേഷം നശിപ്പിച്ചു) കളഞ്ഞു

وَأَمْطَرْنَا عَلَيْهِم مَّطَرًا ۖ فَسَآءَ مَطَرُ ٱلْمُنذَرِينَ ﴿١٧٣﴾

﴾173﴿ അവരുടെമേൽ നാം ഒരു (തരം) മഴ വർഷിപ്പിക്കുകയും ചെയ്തു. മുന്നറിയിപ്പ് നൽകപ്പെട്ടവരുടെ (ആ) മഴ വളരെ ചീത്ത!

إِنَّ فِي ذَٰلِكَ لَآيَةً ۖ وَمَا كَانَ أَكْثَرُهُم مُّؤْمِنِينَ ﴿١٧٤﴾

﴾174﴿ നിശ്ചയമായും, അതിൽ ഒരു (വലിയ) ദൃഷ്ടാന്തം ഉണ്ട്. അവരിൽ, അധികമാളും വിശ്വസിക്കുന്നവരല്ല.

﴾175﴿ നിശ്ചയമായും, നിന്റെ റബ്ബു

തന്നെയാണ് പ്രതാപശാലിയും, കരുണാനിധിയും. وَإِنَّ رَبَّكَ لَهُوَ ٱلْعَزِيزُ ٱلرَّحِيمُ ﴿١٧٥﴾

---

﴾169﴿ رَبِّ എന്റെ രക്ഷിതാവേ نَجِّنِي എന്നെ നീ രക്ഷപ്പെടുത്തേണമേ وَأَهْلِي എന്റെ സ്വന്തക്കാരെയും, ആൾക്കാരെയും, കുടുംബത്തെയും مِمَّا يَعْمَلُونَ അവർ പ്രവർത്തിക്കുന്നതിൽനിന്ന് ﴾170﴿ فَنَجَّيْنَاهُ അപ്പോൾ അദ്ദേഹത്തെ നാം രക്ഷപ്പെടുത്തി وَأَهْلَهُ തന്റെ സ്വന്തക്കാരെയും أَجْمَعِينَ മുഴുവനും ﴾171﴿ إِلَّا عَجُوزًا ഒരു വൃദ്ധ സ്ത്രീ ഒഴികെ, ഒരു കിഴവിയെ അല്ലാതെ فِي الْغَابِرِينَ അവശേഷിച്ചവരിൽ പെട്ട, പിന്തിനിന്നവരിൽ ﴾172﴿ ثُمَّ പിന്നെ دَمَّرْنَا നാം തകർത്തു, നിശ്ശേഷം നശിപ്പിച്ചു الْآخَرِينَ മറ്റുള്ളവരെ, മറ്റേ കൂട്ടരെ ﴾173﴿ وَأَمْطَرْنَا നാം വർഷിപ്പിക്കുകയും ചെയ്തു, മഴ പെയ്യിപ്പിച്ചു عَلَيْهِمْ അവരിൽ مَطَرًا ഒരു മഴ فَسَاءَ വളരെ ചീത്ത, മോശപ്പെട്ടത് مَطَرُ الْمُنذَرِينَ താക്കീത് (മുന്നറിയിപ്പ്) നൽകപ്പെട്ടവരുടെ മഴ ﴾174﴿ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു ദൃഷ്ടാന്തം وَمَا كَانَ അല്ല, ആയിട്ടില്ല أَكْثَرُهُم അവരിലധികവും مُّؤْمِنِينَ വിശ്വസിക്കുന്നവർ ﴾175﴿ وَإِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَهُوَ അവൻ തന്നെയാണ് الْعَزِيزُ പ്രതാപശാലി الرَّحِيمُ കരുണാനിധി

---

ലൂത്വ് നബി (അ)യുടെ ദുആ അല്ലാഹു സ്വീകരിച്ചു. അദ്ദേഹത്തോടും അദ്ദേഹത്തിന്റെ കുടുംബത്തോടും പ്രഭാതത്തിനുമുമ്പായി നാടുവിട്ടുകൊള്ളുവാൻ അല്ലാഹു കൽപിച്ചു. ആ നാട്ടിൽ അദ്ദേഹത്തിന്റെ ഒരേ ഒരു വീടല്ലാതെ മുസ്ലിം വീടുണ്ടായിരുന്നില്ല. (٣٦ : الذاريات) ലൂത്വ് നബി (അ)യുടെ ഭാര്യയായിരുന്ന ഒരു സ്ത്രീ അദ്ദേഹത്തിൽ വിശ്വസിച്ചിരുന്നില്ല. അവൾ തോന്നിയവാസികളുടെ പക്ഷക്കാരിയായിരുന്നു. അവൾ അദ്ദേഹത്തോടൊപ്പം പുറത്തുപോകാതെ അവശേഷിക്കുകയും, ജനങ്ങൾക്ക് ബാധിച്ച മഹാശിക്ഷയിൽ അകപ്പെടുകയും ചെയ്തു. 171 -ാം വചനത്തിൽ പ്രസ്താവിച്ച വൃദ്ധസ്ത്രീ (عجوز) അവളാകുന്നു. ഈ ജനതയെപ്പറ്റി ക്വുർആനിൽ പലേടത്തും പ്രസ്താവിച്ചിട്ടുണ്ട്. ഹൂദ്, ഹിജ്ർ (هود، الحجر) എന്നീ സൂറത്തുകളിൽ പറഞ്ഞിട്ടുള്ളതിന്റെ സംക്ഷിപ്തം ഇതാണ്:-

ഇബ്റാഹീം നബി (അ)യുടെ വാർദ്ധക്യകാലത്ത് അദ്ദേഹത്തിന് ഒരു കുട്ടി ജനിക്കുവാൻ പോകുന്നുവെന്ന സന്തോഷവാർത്ത അറിയിക്കുവാനായി വന്ന ദൂതൻമാർ (മലക്കുകൾ) അതിനുശേഷം ലൂത്വ് നബി (അ) യുടെ അടുക്കൽ ചെന്നു. കേവലം മൃഗീയ സ്വഭാവികളായ തന്റെ നാട്ടുകാർ തന്റെ അതിഥികളെ മാനഭംഗപ്പെടുത്തുവാൻ ശ്രമിക്കുമോ എന്ന് അദ്ദേഹത്തിന് ഭയമായി. അതിഥികൾ മലക്കുകളാണെന്ന വസ്തുത അദ്ദേഹം മനസ്സിലാക്കിയിരുന്നില്ല. (അവർ സുന്ദരൻമാരായ യുവാക്കളുടെ രൂപത്തിലായിരുന്നു പ്രത്യക്ഷപ്പെട്ടിരുന്നതും.) ആ തെമ്മാടികൾ ഇവരെപ്പറ്റി അറിഞ്ഞു. അവർ സസന്തോഷം അവിടെ എത്താതിരുന്നില്ല. ലൂത്വ് നബി (അ)യാകട്ടെ, ധർമസങ്കടത്തിലായി . 'ഹേ ജനങ്ങളേ, വേണമെങ്കിൽ എന്റെ പെൺമക്കളിതാ, അവരെ ഞാൻ വിവാഹം കഴിച്ചുതരാം, എന്റെ വിരുന്നുകാരെ സംബന്ധിച്ച് നിങ്ങളെന്നെ വഷളാക്കരുത്' എന്നൊക്കെ അദ്ദേഹം അവരോട് പറഞ്ഞു. 'ലൂത്വേ, നിന്റെ പെൺകുട്ടികളെയൊന്നും ഞങ്ങൾക്കാവശ്യമില്ല, ഞങ്ങളുടെ ഉദ്ദേശ്യം എന്താണെന്ന് നിനക്കറിയാമല്ലോ' എന്നായിരുന്നു അവരുടെ മറുപടി. അദ്ദേഹത്തിന്റെ പാര

വശ്യം കണ്ടപ്പോൾ മലക്കുകൾ തങ്ങളുടെ സ്ഥിതി വിവരിച്ചുകൊടുത്തു. 'ഞങ്ങൾ അല്ലാഹുവിൽ നിന്നുള്ള ദൂതൻമാരാണ്, ഈ ജനതയെ നശിപ്പിക്കുവാനായി അയക്കപ്പെട്ടവരാണ്, അതുകൊണ്ട് താങ്കളും കുടുംബവും രാത്രി തന്നെ സ്ഥലം വിടണം, പോകുമ്പോൾ ആരും തിരിഞ്ഞുനോക്കരുത്, താങ്കളുടെ ഭാര്യ തിരിഞ്ഞുനിന്നേക്കും, അവളും ആപത്ത് പിണയേണ്ടവളാണ്, ശിക്ഷ വർഷിക്കുന്നത് നേരം പുലരുന്നതോടെയായിരിക്കും എന്നീ വിവരങ്ങൾ അറിയിച്ചു. അതേപ്രകാരം സംഭവം നടക്കുകയും ചെയ്തു. ഒരു തരം അട്ടഹാസം (ഘോരശബ്ദം) ആകാശത്തുനിന്ന് അൽഭുതകരമായ ഒരസാധാരണ മഴ (ചൂളക്കല്ലുകളാൽ വർഷിപ്പിക്കപ്പെട്ട മഴ) എന്നിവ സംഭവിക്കുകയും, രാജ്യം കീഴ്മേലായി മറിക്കപ്പെടുകയും ഉണ്ടായി!

ബൈബ്ളിലും ഈ സംഭവം വിവരിച്ചിരിക്കുന്നു. അതിൽ ശിക്ഷയുടെ സ്വഭാവം പറഞ്ഞിട്ടുള്ളത് ഇങ്ങനെയാണ്: 'യഹോവ (ദൈവം) സോദോമിന്റെയും, ഗോമോരയുടേയും *(*)* മേൽ യഹോവയുടെ സന്നിധിയിൽനിന്ന്, ആകാശത്ത്നിന്ന് തന്നെ, ഗന്ധകവും, തീയ്യുംവർഷിപ്പിച്ചു. ആ പട്ടണങ്ങൾക്കും, പ്രദേശത്തിന് മുഴുവനും' ആ പട്ടണത്തിലെ നിവാസികൾക്കും, നിലത്തെ സസ്യങ്ങൾക്കും ഉൻമൂലനാശം വരുത്തി. ലോത്തിന്റെ ഭാര്യ അവന്റെ പിന്നിൽനിന്ന് തിരിഞ്ഞുനോക്കി ഉപ്പുതൂണായി ഭവിച്ചു.' (ഉൽപത്തി, അ: 18, 19)

ഈ സംഭവത്തിന്റെ ദൃഷ്ടാന്തമായി, അതിന്റെ അറികുറികൾ നിലനിറുത്തിക്കൊണ്ട് 'ലൂത്വ് കടൽ (بَحَر لُوط) ചാവുകടൽ (بَحَر المَيت) എന്നീ പേരുകളിൽ അറിയപ്പെടുന്ന തടാകം ഇന്നും സ്ഥിതി ചെയ്യുന്നുവെന്ന് സൂ: അൻബിയാഇൽ നാം ചൂണ്ടിക്കാട്ടുകയുണ്ടായി. ലൂത്വ് നബി (അ)യുടെ ജനതയുടെ വാസസ്ഥലങ്ങളാണ് സോദോമും, ഗോമോരായും. ഈ രാജ്യങ്ങൾ പ്രസ്തുത തടാകത്തിന്റെ പരിസരപ്രദേശങ്ങളിലായിരുന്നു. അവ നശിപ്പിക്കപ്പെട്ടതോടെ ആ തടാകത്തിൽ ലയിച്ചു പോകുകയാണുണ്ടായത്. ഈ സൂറത്തിന്റെ അവസാനത്തിൽ കൊടുക്കുന്ന വ്യാഖ്യാനക്കുറിപ്പിൽനിന്ന് ഈ വിഷയകമായി കൂടുതൽ മനസ്സിലാക്കാവുന്നതാണ്. അടുത്ത ആയത്തുകളിൽ ശുഅയ്ബ് നബി (അ)യുടെ കഥയുടെ ചുരുക്കം കാണാം:-

## വിഭാഗം - 10

كَذَّبَ أَصۡحَٰبُ لۡـَٔيۡكَةِ ٱلۡمُرۡسَلِينَ ﴿١٧٦﴾

**﴾176﴿ 'ഐക്കത്ത്' [മരക്കാവ്] കാർ മുർസലുകളെ വ്യാജമാക്കി;-**

إِذۡ قَالَ لَهُمۡ شُعَيۡبٌ أَلَا تَتَّقُونَ ﴿١٧٧﴾

**﴾177﴿ അതായത്, ശുഅയ്ബ് അവരോട് പറഞ്ഞപ്പോൾ: 'നിങ്ങൾ സൂക്ഷിക്കുന്നില്ലേ?!'**

إِنِّي لَكُمۡ رَسُولٌ أَمِينٌ ﴿١٧٨﴾

**﴾178﴿ 'നിശ്ചയമായും, ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ റസൂലാകു**

---

*(*) سدوم وعمورية (പടം 4 ഉം 5 ഉം നോക്കുക)*

ന്നു.

فَٱتَّقُواْ ٱللَّهَ وَأَطِيعُونِ ﴿١٧٩﴾

**﴾179﴿ 'ആകയാൽ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ.**

وَمَآ أَسۡـَٔلُكُمۡ عَلَيۡهِ مِنۡ أَجۡرٍۖ إِنۡ أَجۡرِيَ إِلَّا عَلَىٰ رَبِّ ٱلۡعَٰلَمِينَ ﴿١٨٠﴾

**﴾180﴿ 'അതിന്റെ പേരിൽ ഞാൻ നിങ്ങളോട് യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല.**

**'എന്റെ പ്രതിഫലം, ലോകരക്ഷിതാവിന്റെമേൽ അല്ലാതെ (ബാധ്യത) ഇല്ല.'**

---

﴾176﴿ كَذَّبَ أَصۡحَابُ الأَيۡكَةِ ഐക്കത്തുകാർ വ്യാജമാക്കി الۡمُرۡسَلِينَ മുർസലുകളെ ﴾177﴿ إِذۡقَالَ لَهُمۡ അവരോട് പറഞ്ഞപ്പോൾ شُعَيۡبٌ ശുഅയ്ബ് أَلَا تَتَّقُونَ നിങ്ങൾ സൂക്ഷിക്കുന്നില്ലേ ﴾178﴿ إِنِّي لَكُمۡ നിശ്ചയമായും ഞാൻ നിങ്ങൾക്ക് رَسُولٌ أَمِينٌ വിശ്വസ്തനായ ഒരു റസൂലാണ് ﴾179﴿ فَاتَّقُوا اللهَ അതുകൊണ്ട് നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുവിൻ وَأَطِيعُونِ എന്നെ അനുസരിക്കയും ചെയ്യുവിൻ ﴾180﴿ وَمَا أَسۡأَلُكُمۡ നിങ്ങളോട് ഞാൻ ചോദിക്കുന്നില്ല عَلَيۡهِ അതിന്റെ പേരിൽ مِنۡ أَجۡرٍ ഒരു പ്രതിഫലവും إِنۡ أَجۡرِيَ എന്റെ പ്രതിഫലമല്ല إِلا عَلَى رَبِّ الۡعَالَمِينَ ലോകരക്ഷിതാവിന്റെ മേൽ അല്ലാതെ

---

'ഐക്കത്ത്(الأَيۡكَة) എന്നാൽ, വൃക്ഷങ്ങൾ അധികം തിങ്ങിനിൽക്കുന്ന മരക്കാവ് എന്നർത്ഥം, മദ്‌യനി*(*)*ന്റെ അടുത്തായിരുന്നു ഈ മരക്കാവ്. മദ്‌യൻകാരടക്കമുള്ള അവിടത്തെ നിവാസികളിലേക്ക് ശുഅയ്ബ് നബി (അ)യെ അല്ലാഹു റസൂലായി നിയോഗിച്ചു. ഐക്കത്തുകാരും, മദ്‌യൻകാരും വെവ്വേറെ രണ്ട് ജനങ്ങളായിരുന്നുവെന്നും, ശുഅയ്ബ് നബി (അ) ഒരു പ്രാവശ്യം അവരിലേക്കും മറ്റൊരു പ്രാവശ്യം ഇവരിലേക്കും റസൂലായി നിയോഗിക്കപ്പെടുകയാണുണ്ടായതെന്നും ചില പണ്ഡിതൻമാർ പ്രസ്താവിക്കുന്നു. പക്ഷേ, രണ്ടുകൂട്ടരും ഒരേ ജനതയായിരുന്നുവെന്നതാണ് ശരിയായ അഭിപ്രായമെന്ന് ഇബ്നുകഥീറും (റ) മറ്റ് ചിലരും ഉറപ്പിച്ചു പറഞ്ഞിരിക്കുന്നു. ഏതായാലും അദ്ദേഹം നിയോഗിക്കപ്പെട്ട ആ സമുദായം, അളത്തത്തിലും, തൂക്കത്തിലും, വഞ്ചനയും, കൃത്രിമവും, നടത്തുന്നവരും, കൊള്ള, കവർച്ച മുതലായ അക്രമങ്ങൾ ചെയ്തിരുന്നവരുമായിരുന്നു. ശുഅയ്ബ് (അ) അവരെ ഇങ്ങനെ ഉപദേശിച്ചു:-

۞ أَوۡفُواْ ٱلۡكَيۡلَ وَلَا تَكُونُواْ مِنَ ٱلۡمُخۡسِرِينَ ﴿١٨١﴾

**﴾181﴿ 'നിങ്ങൾ അളവ് പൂർത്തിയാക്കികൊടുക്കുവിൻ; (ജനങ്ങളെ) നഷ്ടപ്പെടുത്തുന്നവരുടെ കൂട്ടത്തിൽ നിങ്ങൾ ആകരുത്.**

*(*) പടം 4 ൽ നോക്കുക.*

وَزِنُواْ بِٱلْقِسْطَاسِ ٱلْمُسْتَقِيمِ ﴿١٨٢﴾

**﴾182﴿ 'ശരിയായിട്ടുള്ള തുലാസ്സ് കൊണ്ട് തൂക്കുകയും ചെയ്യുവിൻ.**

وَلَا تَبْخَسُواْ ٱلنَّاسَ أَشْيَآءَهُمْ وَلَا تَعْثَوْاْ فِى ٱلْأَرْضِ مُفْسِدِينَ ﴿١٨٣﴾

**﴾183﴿ 'ജനങ്ങൾക്ക് അവരുടെ സാധനങ്ങൾ (കബളിപ്പിച്ചെടുത്തു) നിങ്ങൾ ചേതപ്പെടുത്തുകയും ചെയ്യരുത്; കുഴപ്പക്കാരായിക്കൊണ്ട് നാട്ടിൽ നിങ്ങൾ അനർത്ഥം ചെയ്യുകയും അരുത്.**

وَٱتَّقُواْ ٱلَّذِى خَلَقَكُمْ وَٱلْجِبِلَّةَ ٱلْأَوَّلِينَ ﴿١٨٤﴾

**﴾184﴿ 'നിങ്ങളെയും, ആദിമ സൃഷ്ടികളെ [പൂർവ്വജനങ്ങളെ]യും സൃഷ്ടിച്ചുണ്ടാക്കിയവനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ.'**

---

﴾181﴿ أَوْفُوا നിങ്ങൾ പൂർത്തിയാക്കിക്കൊടുക്കുവിൻ الْكَيْلَ അളത്തം, അളവ് وَلَا تَكُونُوا നിങ്ങൾ ആകരുത് مِنَ الْمُخْسِرِينَ നഷ്ടപ്പെടുത്തുന്നവരിൽ ﴾182﴿ وَزِنُوا നിങ്ങൾ തൂക്കുകയും ചെയ്യുവിൻ بِالْقِسْطَاسِ തുലാസ്സ് (ത്രാസ്സ്) കൊണ്ട് الْمُسْتَقِيمِ ശരിയായ, ചൊവ്വായ ﴾183﴿ وَلَا تَبْخَسُوا നിങ്ങൾ ചേതപ്പെടുത്തുകയും അരുത്, നഷ്ടമുണ്ടാക്കരുത് النَّاسَ ജനങ്ങൾക്ക് أَشْيَاءَهُمْ അവരുടെ വസ്തുക്കൾ, സാധനങ്ങൾ وَلَا تَعْثَوْا നിങ്ങൾ അനർത്ഥം (നാശം) ചെയ്കയും അരുത് فِي الْأَرْضِ ഭൂമിയിൽ مُفْسِدِينَ കുഴപ്പമുണ്ടാക്കുന്നവരായി, നാശകാരികളായി ﴾184﴿ وَاتَّقُوا നിങ്ങൾ സൂക്ഷിക്കയും ചെയ്യുവിൻ الَّذِي خَلَقَكُمْ നിങ്ങളെ സൃഷ്ടിച്ചവനെ وَالْجِبِلَّةَ സൃഷ്ടികളെയും, ജനങ്ങളെയും الْأَوَّلِينَ ആദിമൻമാരായ, പൂർവ്വികരായ

---

സത്യനിഷേധികളായ ഇതര സമുദായങ്ങൾ അവരുടെ നബിമാരോട് പറഞ്ഞ മറുപടികളിൽ നിന്നും വിഭിന്നമായിരുന്നില്ല ഇവരുടെ മറുപടിയും. ധാർമികബോധം നഷ്ടപ്പെട്ടു ദേഹേച്ഛകൾക്കും, ഭൗതികസുഖങ്ങൾക്കും പ്രാധാന്യം നൽകിവരുന്ന എല്ലാവരുടെയും നില ഇത് തന്നെയായിരിക്കും. അതിൽ മുൻകാലക്കാരും പിൽക്കാലക്കാരും തമ്മിൽ വലിയ വ്യത്യാസമൊന്നും കാണുകയില്ല. റസൂലുകളെ ധിക്കരിച്ച പല സമുദായങ്ങളുടെയും സ്ഥിതിഗതികൾ ചൂണ്ടിക്കാട്ടിയശേഷം അല്ലാഹു ഒരിടത്ത് നബിﷺയോടായി പറഞ്ഞിട്ടുള്ള ചില വചനങ്ങൾ ഇവിടെ സ്മരണീയമാകുന്നു:–

كَذَٰلِكَ مَا أَتَى الَّذِينَ مِن قَبْلِهِم مِّن رَّسُولٍ إِلَّا قَالُوا سَاحِرٌ أَوْ مَجْنُونٌ ۝ أَتَوَاصَوْا بِهِ بَلْ هُمْ قَوْمٌ طَاغُونَ ۝ فَتَوَلَّ عَنْهُمْ فَمَا أَنتَ بِمَلُومٍ ۝ وَذَكِّرْ فَإِنَّ الذِّكْرَىٰ تَنفَعُ الْمُؤْمِنِينَ ۝ - الذاريات

സാരം: ഇത് പോലെത്തന്നെ, ഇവരുടെ മുമ്പുള്ളവരും ഏതൊരു റസൂൽ ചെല്ലുന്നതായാലും, അദ്ദേഹം ജാലവിദ്യക്കാരൻ (അഥവാ ആഭിചാരി) എന്നോ, ഭ്രാന്തൻ എന്നോ പറയാതിരുന്നിട്ടില്ല. അവരന്യോന്യം ഇതുസംബന്ധിച്ച് വസിയ്യത്ത് ചെയ്തിരിക്കുകയാണോ?! പക്ഷേ, (അതല്ല) അവർ ധിക്കാരികളായ ജനങ്ങളാകുന്നു. അതുകൊണ്ട്, നീ അവരിൽനിന്ന് മാറിനിന്നുകൊള്ളുക. (അവരെ അവരുടെ പാട്ടിന് വിട്ടേക്കുക) എന്നാൽ, നീ ആക്ഷേപിക്ക

പ്പെടുന്നവനല്ലതന്നെ. നീ ഓർമപ്പെടുത്തുക (ഉപദേശിക്കുക)യും ചെയ്യുക. കാരണം, ഉപദേശം വിശ്വാസികൾക്ക് ഫലം ചെയ്യുന്നതാകുന്നു. (51: 52 – 55)

قَالُوٓاْ إِنَّمَآ أَنتَ مِنَ ٱلْمُسَحَّرِينَ ﴿١٨٥﴾

**《185》 അവർ പറഞ്ഞു: 'നിശ്ചയമായും നീ, ആഭിചാരബാധിതരിൽ പെട്ടവൻതന്നെയാകുന്നു.**

وَمَآ أَنتَ إِلَّا بَشَرٌ مِّثْلُنَا وَإِن نَّظُنُّكَ لَمِنَ ٱلْكَٰذِبِينَ ﴿١٨٦﴾

**《186》 'നീ ഞങ്ങളെപ്പോലെയുള്ള ഒരു മനുഷ്യനല്ലാതെ (മറ്റൊന്നും) അല്ല: നീ വ്യാജവാദികളിൽ പെട്ടവൻതന്നെയാണെന്ന് നിശ്ചയമായും ഞങ്ങൾ നിന്നെക്കുറിച്ച് ധരിക്കുന്നു**

فَأَسْقِطْ عَلَيْنَا كِسَفًا مِّنَ ٱلسَّمَآءِ إِن كُنتَ مِنَ ٱلصَّٰدِقِينَ ﴿١٨٧﴾

**《187》 'അതുകൊണ്ട്, ആകാശത്ത് നിന്ന് ചില തുണ്ടങ്ങൾ ഞങ്ങളുടെമേൽ നീ വീഴ്ത്തിക്കൊള്ളുക; –നീ സത്യവാദികളിൽ പെട്ടവനാണെങ്കിൽ!'**

قَالَ رَبِّىٓ أَعْلَمُ بِمَا تَعْمَلُونَ ﴿١٨٨﴾

**《188》 അദ്ദേഹം പറഞ്ഞു: 'നിങ്ങൾ പ്രവർത്തിച്ചുവരുന്നതിനെക്കുറിച്ച് എന്റെ റബ്ബ് നല്ലവണ്ണം അറിയുന്നവനാകുന്നു,.**

---

《185》 قَالُوا അവർ പറഞ്ഞു إِنَّمَا أَنْتَ നിശ്ചയമായും നീ مِنَ الْمُسَحَّرِينَ സിഹ്ർ (ആഭിചാരം, മാരണം) ബാധിച്ചവരിൽ പെട്ടവനാകുന്നു 《186》 وَمَا أَنْتَ നീ അല്ല إِلَّا بَشَرٌ ഒരു മനുഷ്യനല്ലാതെ مِثْلُنَا ഞങ്ങളെപ്പോലുള്ള وَإِنْ نَظُنُّكَ നിശ്ചയമായും ഞങ്ങൾ നിന്നെ ധരിക്കുന്നു, വിചാരിക്കുന്നു لَمِنَ الْكَاذِبِينَ കള്ളം പറയുന്നവരിൽ (വ്യാജവാദികളിൽ) പെട്ടവൻതന്നെ എന്ന് 《187》 فَأَسْقِطْ എന്നാൽ (അതുകൊണ്ട്) നീ വീഴ്ത്തുക عَلَيْنَا ഞങ്ങളിൽ, ഞങ്ങളുടെമേൽ كِسَفًا തുണ്ടങ്ങളെ, കഷ്ണങ്ങളെ مِنَ السَّمَاءِ ആകാശത്ത് നിന്ന് إِنْ كُنْتَ നീ ആണെങ്കിൽ مِنَ الصَّادِقِينَ സത്യവാൻമാരിൽനിന്ന്, സത്യവാദികളിൽ (പെട്ടവൻ) 《188》 قَالَ അദ്ദേഹം പറഞ്ഞു رَبِّي أَعْلَمُ എന്റെ റബ്ബ് നല്ലവണ്ണം അറിയുന്നവനാണ്, കൂടുതൽ അറിയുന്നവനാണ് بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി

---

(അതുകൊണ്ട് നിങ്ങളെ സംബന്ധിച്ച് വേണ്ടുന്ന നടപടികൾ അവൻ എടുത്തുകൊള്ളുന്നതാകുന്നു. എന്റെ കടമ ഞാൻ നിർവ്വഹിക്കുന്നുവെന്നുമാത്രം.)

فَكَذَّبُوهُ

**《189》 അങ്ങനെ, അവർ അദ്ദേഹത്തെ വ്യാജമാക്കി.**

فَأَخَذَهُمْ عَذَابُ يَوْمِ ٱلظُّلَّةِ ۚ إِنَّهُۥ كَانَ عَذَابَ يَوْمٍ عَظِيمٍ ﴿١٨٩﴾

**അതിനാൽ, മേഘത്തണലിന്റെ ദിവസത്തിലെ ശിക്ഷ അവരെ പിടികൂടി. നിശ്ചയമായും, അത് ഒരു വമ്പിച്ച ദിവസത്തിലെ ശിക്ഷയായിരുന്നു!**

﴿189﴾ فَكَذَّبُوهُ അങ്ങനെ അവർ അദ്ദേഹത്തെ വ്യാജമാക്കി فَأَخَذَهُمْ അതിനാൽ അവരെ പിടികൂടി, പിടിപെട്ടു عَذَابُ ശിക്ഷ يَوْمِ الظُّلَّةِ മേഘത്തണലിന്റെ ദിവസത്തിലെ إِنَّهُ كَانَ തീർച്ചയായും അതാകുന്നു عَذَابَ يَوْمٍ ഒരു ദിവസത്തിലെ ശിക്ഷ عَظِيمٍ വമ്പിച്ച

ആദ്യം അവർക്ക് അതികഠിനമായ ഉഷ്ണം ബാധിച്ചു. തണലും വെള്ളവും പ്രയോജനപ്പെടാതായി. ശ്വാസം കഴിപ്പാൻപോലും വിഷമമായി. അങ്ങനെയിരിക്കെ, ഒരു വലിയ കാർമേഘം അന്തരീക്ഷത്തിൽ പ്രത്യക്ഷപ്പെട്ടു അവരെല്ലാം മൈതാനിയിൽ അതിന്റെ തണലിൽ കൂട്ടമായി ഒരുമിച്ചുകൂടി. പെട്ടെന്ന് മേഘം അവരിൽ ഒരു അഗ്നിവർഷം നടത്തി. അതിൽ അവരെല്ലാം വെന്തുനശിച്ചുപോയി! ഇതായിരുന്നു അവർക്ക് മേഘത്തണലിന്റെ ദിവസത്തിൽ ബാധിച്ച ശിക്ഷ (عَذَابُ يَوْمِ الظُّلَّةِ) എന്നാണ് പല ഖുർആൻ വ്യാഖ്യാതാക്കളും പ്രസ്താവിക്കുന്നത്. ആ ദിവസം അവരെ സംബന്ധിച്ചിടത്തോളം എത്രമേൽ വമ്പിച്ച ദിവസമാണെന്ന് പറയേണ്ടതില്ലല്ലോ. കഴിഞ്ഞ കഥകളുടെയെല്ലാം അവസാനത്തിൽ അല്ലാഹു ഓർമിപ്പിച്ചു വന്നത് പോലെ ഇവിടെയും അല്ലാഹു ഓർമിപ്പിക്കുന്നു:-

إِنَّ فِى ذَٰلِكَ لَءَايَةً ۖ

**﴿190﴾ നിശ്ചയമായും അതിൽ ഒരു (വലിയ) ദൃഷ്ടാന്തമുണ്ട്.**

وَمَا كَانَ أَكْثَرُهُم مُّؤْمِنِينَ ﴿١٩٠﴾

**അവരിൽ അധികമാളും വിശ്വസിക്കുന്നവരല്ല.**

وَإِنَّ رَبَّكَ لَهُوَ ٱلْعَزِيزُ ٱلرَّحِيمُ ﴿١٩١﴾

**﴿191﴾ നിശ്ചയമായും നിന്റെ റബ്ബ് തന്നെയാണ് പ്രതാപശാലിയും, കരുണാനിധിയും.**

﴿190﴾ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു ദൃഷ്ടാന്തം وَمَا كَانَ أَكْثَرُهُمْ അവരിൽ അധികമാളുകളും അല്ല مُؤْمِنِينَ വിശ്വസിക്കുന്നവർ, വിശ്വാസികൾ ﴿191﴾ وَإِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَهُوَ الْعَزِيزُ അവൻ തന്നെയാണ് പ്രതാപശാലി الرَّحِيمُ കരുണാനിധി

ഈ സൂറത്തിന്റെ ആദ്യവചനങ്ങളിൽ അവിശ്വാസികൾക്ക് നൽകപ്പെടുന്ന ഉൽബോധനങ്ങളുടെ നേരെ അവർ കൈകൊണ്ട അവഗണനയെക്കുറിച്ചും, പരിഹാസത്തെക്കുറിച്ചും പ്രസ്താവിക്കുകയുണ്ടായി. അതിനെത്തുടർന്ന് അല്ലാഹുവിന്റെ ഏകത്വത്തിനും, മഹത്വത്തിനുമുള്ള- പ്രകൃതിപരവും, ചരിത്രപരവുമായ- പല ദൃഷ്ടാന്തങ്ങളും വിവരിച്ചു. നബിﷺ അവർക്ക് നൽകുന്ന ഈ ഉൽബോധനം- അതെ അവർക്ക് ഓതിക്കേൾപ്പിക്കുന്ന വിശുദ്ധ ഖുർആൻ- എങ്ങനെയുള്ളതാണ്? അത് നബിﷺക്ക് എവിടെനിന്ന് ലഭിച്ചു എന്നിത്യാദി കാര്യ

ങ്ങളെക്കുറിച്ചാണ് ഇനിയുള്ള വചനങ്ങളിൽ പ്രതിപാദിക്കുന്നത്:-

## വിഭാഗം - 11

وَإِنَّهُۥ لَتَنزِيلُ رَبِّ ٱلْعَٰلَمِينَ ﴿١٩٢﴾

**﴾192﴿ നിശ്ചയമായും അത് [ക്വുർആൻ] ലോകരക്ഷിതാവ് അവതരിപ്പിച്ചത് തന്നെ.**

نَزَلَ بِهِ ٱلرُّوحُ ٱلْأَمِينُ ﴿١٩٣﴾

**﴾193﴿ (ആ) വിശ്വസ്തനായ ആത്മാവ് [ജിബ്‌രീൽ] അതുംകൊണ്ട് ഇറങ്ങിയിരിക്കുകയാണ്:-**

عَلَىٰ قَلْبِكَ لِتَكُونَ مِنَ ٱلْمُنذِرِينَ ﴿١٩٤﴾

**﴾194﴿ നിന്റെ ഹൃദയത്തിൽ, നീ താക്കീത് നൽകുന്നവരുടെ കൂട്ടത്തിൽ ആയിരിക്കുവാൻ വേണ്ടി;-**

بِلِسَانٍ عَرَبِىٍّ مُّبِينٍ ﴿١٩٥﴾

**﴾195﴿ സ്പഷ്ടമായ അറബിഭാഷയിൽ.**

---

﴾192﴿ وَإِنَّهُ നിശ്ചയമായും അത് لَتَنْزِيلُ അവതരിപ്പിച്ചത് തന്നെ, ഇറക്കിക്കൊടുക്കൽ തന്നെ رَبِّ الْعَالَمِينَ ലോകരക്ഷിതാവിന്റെ, ലോകരുടെ റബ്ബിന്റെ ﴾193﴿ نَزَلَ بِهِ അതുമായി അവതരിച്ചു, അതുംകൊണ്ട് ഇറങ്ങിയിരിക്കുന്നു الرُّوحُ الْأَمِينُ വിശ്വസ്തനായ ആത്മാവ് ﴾194﴿ عَلَى قَلْبِكَ നിന്റെ ഹൃദയത്തിൽ لِتَكُونَ നീ ആയിരിക്കുവാൻവേണ്ടി مِنَ الْمُنْذِرِينَ താക്കീത് ചെയ്യുന്നവരിൽ (പെട്ടവൻ) ﴾195﴿ بِلِسَانٍ ഒരു ഭാഷയിൽ عَرَبِيٍّ അറബിയായ مُبِينٍ സ്പഷ്ടമായ, വ്യക്തമായ

---

'നീ, ജനങ്ങൾക്ക് താക്കീത് നൽകുന്ന മുർസലുകളുടെ കൂട്ടത്തിൽ പെട്ട ആളായിരിക്കുവാൻവേണ്ടി നിന്റെ ഹൃദയത്തിൽ അതുമായി-വിശുദ്ധ ക്വുർആനുമായി- വിശ്വസ്തനായ ആത്മാവ് ഇറങ്ങിയിരിക്കുകയാണ്. അത് ലോകരക്ഷിതാവായ അല്ലാഹു അവതരിപ്പിച്ചതു തന്നെയാകുന്നു. സ്പഷ്ടമായ അറബിഭാഷയിലാണ് അതുള്ളത്, എന്ന് സാരം. ഈ ചെറിയ നാല് ആയത്തുകളിൽ പല പ്രധാന സംഗതികളും അടങ്ങിയിട്ടുണ്ട്. അതിന്റെ സംഗ്രഹം ഇങ്ങനെ മനസ്സിലാക്കാം:-

(1) 'അല്ലാഹു അവതരിപ്പിച്ചത്' എന്ന് പറയാതെ, ലോകരക്ഷിതാവ് അവതരിപ്പിച്ചത് (تَنْزِيلُ رَبِّ الْعَالَمِينَ) എന്നാണല്ലോ അല്ലാഹു പറഞ്ഞത്. അപ്പോൾ, സ്വാഭാവികമായും അല്ലാഹുവിന്റെ രക്ഷാകർതൃത്വത്തിന്റെ കീഴിൽ നിലകൊള്ളുന്ന എല്ലാ ജനവിഭാഗങ്ങൾക്കും മാർഗദർശകവും, അനുയോജ്യവുമായിരിക്കണം അത് (ക്വുർആൻ). എല്ലാവരും തങ്ങളുടെ രക്ഷിതാവിനാൽ അവതരിപ്പിക്കപ്പെട്ട ആ ഗ്രന്ഥം സ്വീകരിക്കുവാൻ കടമപ്പെട്ടവരുമായിരിക്കും അവരുടെ യഥാർത്ഥ നന്മകൾ എന്തൊക്കെയാണെന്നും, ഏതൊക്കെയാണെന്നും ശരിക്കും കണക്കിലെടുത്തുകൊണ്ടായിരിക്കും അത് അവതരിപ്പിച്ചിരിക്കുക. അവരുടെ നന്മക്കും, ഗുണത്തിനും അതിനെക്കാൾ ഉതകുന്ന മറ്റൊരു പ്രമാണം ഉണ്ടായിരിക്കുകയില്ല.

(2) 'ലോകരക്ഷിതാവ് അവതരിപ്പിച്ചതുതന്നെ' (وَإِنَّهُۥ لَتَنزِيلُ الخ) എന്ന് ഊന്നിപ്പറഞ്ഞതും അർത്ഥവത്താകുന്നു. അത് (ക്വുർആൻ) മുഹമ്മദ് നബിﷺ സ്വന്തം നിലക്ക് പറഞ്ഞതല്ല, മറ്റ് ചില മനുഷ്യരിൽനിന്നോ, ജിന്ന്, മലക്ക് മുതലായവരിൽനിന്നോ രൂപം കൊണ്ടതുമല്ല. അല്ലാഹുതന്നെയാണ് അവതരിപ്പിച്ചിരിക്കുന്നത്. നബിﷺക്ക് എത്തിച്ചുകൊടുത്തത് ജിബ്‌രീൽ (അ) ആയതുകൊണ്ട് അത് അല്ലാഹുവിൽ നിന്നല്ലാതെയാകുന്നുമില്ല. അല്ലാഹു അദ്ദേഹം മുഖേന അത് എത്തിച്ചുകൊടുത്തുവെന്ന് മാത്രമേയുള്ളൂ. എന്നൊക്കെ ഈ പ്രയോഗത്തിൽ സൂചനകളുണ്ട്.

(3) സൂറത്ത്- ശൂറാ (الشورى) 51 ൽ വരുന്നത് പോലെ, അല്ലാഹുവിൽനിന്ന് പ്രവാചകൻമാർക്ക്, ദിവ്യസന്ദേശങ്ങൾ ലഭിക്കുന്നത് ഒന്നിലധികം പ്രകാരത്തിൽ ആകാവുന്നതാണ്. അവയിൽ ഒന്ന് ഒരു മലക്കിനെ ദൂതനായി അയച്ചു അദ്ദേഹം മുഖാന്തരം സന്ദേശമെത്തിക്കുക എന്നുള്ളതാകുന്നു. ഇപ്രകാരമാണ് ക്വുർആന്റെ അവതരണം നടന്നിട്ടുള്ളത്. 'അതുംകൊണ്ട് വിശ്വസ്തനായ ആത്മാവ് ഇറങ്ങിയിരിക്കുകയാണ്' (نَزَلَ بِهِ ٱلرُّوحُ ٱلْأَمِينُ) എന്ന് പറഞ്ഞത് ഇതിനെക്കുറിച്ചാകുന്നു.'വിശ്വസ്തനായ ആത്മാവ്' കൊണ്ടുദ്ദേശ്യം ജിബ്‌രീൽ (അ) തന്നെ. ജിബ്‌രീൽ തങ്ങളുടെ ശത്രുവാണെന്നും മറ്റും ജൂതന്മാർ പറഞ്ഞുവന്നതിനെക്കുറിച്ചുള്ള ഒരു പ്രസ്താവനയിൽ അല്ലാഹു ഇങ്ങനെ പറയുന്നു: 'ആരെങ്കിലും ജിബ്‌രീലിന് ശത്രുവാണെങ്കിൽ (ആയിക്കൊള്ളട്ടെ) എന്നാൽ, അദ്ദേഹം നിന്റെ ഹൃദയത്തിൽ അല്ലാഹുവിന്റെ ഉത്തരവു പ്രകാരം അത് അവതരിപ്പിച്ചിരിക്കുകയാണ്' (مَن كَانَ عَدُوًّا لِّجِبْرِيلَ فَإِنَّهُۥ نَزَّلَهُۥ عَلَىٰ قَلْبِكَ بِإِذْنِ ٱللَّهِ – البقرة : ٩٧) ജിബ്‌രീൽ (അ)നെ ഉദ്ദേശിച്ച് 'അൽ- റൂഹുൽ അമീൻ' എന്നാണല്ലോ ഇവിടെ പറഞ്ഞത്. ചിലപ്പോൾ 'അൽ- റൂഹ്' (الرُّوح = ആത്മാവ്) എന്നും, ചിലപ്പോൾ 'റൂഹുൽ ക്വുദുസ്' (روح القدس = പരിശുദ്ധാത്മാവ്) എന്നും പറയാറുണ്ട്. അല്ലാഹുവിൽനിന്ന് നബിമാർക്ക് വഹ്‌യുകൾ (ദിവ്യസന്ദേശങ്ങൾ) എത്തിച്ചുകൊടുക്കുന്ന മഹാദൂതനാണ് (الناموس الاكبر) അദ്ദേഹം. അഭൗതിക സൃഷ്ടികളായ ആത്മീയജീവികളത്രെ മലക്കുകൾ. അതുകൊണ്ട് ആത്മാവ് എന്നർത്ഥമുള്ള 'റൂഹ്' എന്ന പ്രയോഗം ഇവിടെ സ്പഷ്ടമാണ്. ഒരു പ്രത്യേക ആളെ ഉദ്ദേശിക്കുന്നതിനെയാണ് 'അൽ' (ال) എന്ന അവ്യയം കുറിക്കുന്നത്. ആ പ്രത്യേക ആത്മാവത്രെ ജിബ്‌രീൽ (അ).

(4) ജിബ്‌രീൽ (അ)നെ വിശ്വസ്തൻ (الأَمِين) എന്ന് വിശേഷിപ്പിച്ചതിലും രഹസ്യമുണ്ട്. യാതൊരു കൃത്രിമമോ, മാറ്റത്തിരുത്തോ അദ്ദേഹത്തിൽനിന്ന് സംഭവിക്കുകയില്ല. അല്ലാഹു ഏൽപിച്ച അതേപ്രകാരം തന്നെ സൂക്ഷ്മമായും കൃത്യമായും അദ്ദേഹം തന്റെ ദൗത്യം നിർവ്വഹിക്കുന്നതാണ്, എന്ന് താൽപര്യം. അല്ലാഹുവിന്റെ കൽപന പ്രകാരമല്ലാതെ അത് സംഭവിക്കുകയില്ലെന്ന് മേലുദ്ധരിച്ച ആയത്തിലും പ്രസ്താവിച്ചുവല്ലോ.

(5) നബി തിരുമേനിﷺയുടെ ഹൃദയത്തിലാണ് ക്വുർആൻ അവതരിക്കുന്നതെന്ന് ഇവിടെയും, സൂ: അൽബക്വറഃ യിലെ ആയത്തിലും അല്ലാഹു വ്യക്തമാക്കുന്നു. കാര്യങ്ങൾ ഗ്രഹിക്കുവാനും, സ്മരിക്കുവാനുമുള്ള ആ ആന്തരീകശക്തിയാണിവിടെ 'ഹൃദയം' (قَلْب) കൊണ്ടുദ്ദേശ്യം. അഥവാ ഹൃദയമെന്ന് പറയപ്പെടുന്ന ശാരീരികമായ അംശമോ, അവയവമോ അല്ല ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. ജിബ്‌രീൽ (അ) ആ വചനങ്ങൾ ഓതിക്കൊടുക്കുന്നു. തിരുമേനിക്ക് അത് ഹൃദിസ്ഥമാവുകയും ചെയ്യുന്നു. പിന്നീടത് മറന്നുപോകുന്നതുമല്ല. سَنُقْرِئُكَ فَلَا تَنسَىٰ (നിനക്ക് നാം ഓതിത്തരും; എന്നിട്ട് നീ മറക്കുകയില്ല.)

കുർആനാകുന്ന ദിവ്യവചനങ്ങളുടെ സാരാംശമോ, അർത്ഥമോ അല്ല- അക്ഷരങ്ങൾ സഹിതമുള്ള വചനങ്ങൾ തന്നെയാണ് -നബിﷺക്ക് മലക്ക് എത്തിച്ചുകൊടുക്കുന്നത്. അതുകൊണ്ടാണ് കുർആന്ന് അല്ലാഹുവിന്റെ വചനം (كَلَامَ اللَّهِ) എന്ന് പറയുന്നത്. 'നാം നിനക്ക് അത് പാരായണം ചെയ്തുതരുന്നു' (نَتْلُوهَا عَلَيْكَ- الجاثية) എന്നും, നാം അത് ഓതിത്തരുമ്പോൾ ആ ഓതിത്തരുന്നതിനെ പിൻപറ്റിക്കൊള്ളുക' (القيمة: ١٨) فَإِذَا قَرَأْنَاهُ فَاتَّبِعْ قُرْآنَهُ എന്നും മറ്റും അല്ലാഹു കുർആനെപ്പറ്റി പ്രസ്താവിക്കുന്നതിൽ നിന്നും ഇത് മനസ്സിലാക്കാം. ഒരിക്കൽ നബിﷺയോട് ഒരാൾ, അവിടുത്തേക്ക് 'വഹ്‌യ്' വരുന്നത് എങ്ങനെയാണെന്ന് ചോദിക്കുകയുണ്ടായി. അപ്പോൾ അവിടുന്ന് ഇങ്ങനെ മറുപടി പറഞ്ഞു:-

(أحيانا يأتيني مثل صلصلة الجرس، وهو أشده علي، فيفصم عني وقد وعيت عنه ما قال، وأحيانا يتمثل لي الملك رجلا، فيكلمني فأعي ما يقول) –متفق عليه

സാരം: ചിലപ്പോൾ മണി അടിക്കുന്നതിന്റെ ചലചല ശബ്ദം പോലെയാണത് എനിക്ക് വരുന്നത്. അതാണ്, എനിക്ക് കൂടുതൽ പ്രയാസകരമായിട്ടുള്ളത്. അങ്ങനെ, അത് തീരുമ്പോഴേക്കും മലക്ക് പറയുന്നത് എനിക്ക് പാഠമായിട്ടുണ്ടായിരിക്കും. ചില സന്ദർഭങ്ങളിൽ, മലക്ക് മനുഷ്യരൂപത്തിൽ എനിക്ക് പ്രത്യക്ഷപ്പെടും. അപ്പോൾ അദ്ദേഹം പറയുന്നത് എനിക്ക് പാഠമാകുന്നു... (ബു; മു.) വഹ്‌യിന്റെ ഇനങ്ങളെ സംബന്ധിച്ചും മറ്റും സൂ: ശൂറാ 51-ൽ വെച്ച് കൂടുതൽ വിവരം നമുക്ക് ലഭിക്കുന്നതാണ്. إنْ شاء الله

(6) 'സ്പഷ്ടമായ അറബിഭാഷയിലാണ് (بِلِسَانٍ عَرَبِيٍّ مُّبِينٍ) എന്ന് പറഞ്ഞുവല്ലോ. കുർആൻ അറബിഭാഷയിലാകുവാനുള്ള കാരണം, അറബിഭാഷയിൽ തന്നെയുള്ള വിഭാഗങ്ങളും, പ്രാദേശിക വ്യത്യാസങ്ങളും നോക്കുമ്പോൾ കുർആൻ അംഗീകരിച്ചിട്ടുള്ള ഭാഷാശൈലിയുടെ സവിശേഷത, അറബിഭാഷാ സാഹിത്യത്തിൽ അതിനുള്ള പ്രത്യേകത മുതലായതിനെപ്പറ്റി മുഖവുര, അദ്ധ്യായം IV ലും, സൂ: ത്വാഹാ 113 -ന്റെ വിവരണത്തിലും മറ്റും നാം വിവരിച്ചിട്ടുള്ളത് ഇവിടെ സ്മരിക്കുക. 'സ്പഷ്ടമായ ഭാഷ' (لِسَان مُبِين) എന്ന് കുറയ്ശികൾക്കിടയിൽ പ്രചാരത്തിലുണ്ടായിരുന്ന ഭാഷാശൈലിയെ ഉദ്ദേശിച്ച് പറയപ്പെടാറുണ്ടെന്നും കുർആന്റെ ഭാഷ കുറൈശികളുടെ ഭാഷാരീതിയോട് കൂടുതൽ അടുപ്പമുണ്ടെന്നും മുഖവുരയിൽ നാം ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഏതായാലും, എല്ലാ ഭാഷകളുമെന്നപോലെ അറബിഭാഷയും കാലാന്തരത്തിൽ- ഭാഷണരീതി, രചനാശൈലി, സാഹിത്യപ്രയോഗം ആദിയായവയിൽ- പല മാറ്റങ്ങൾക്കും വിധേയമായിക്കൊണ്ടിരിക്കുകയാകുന്നു. എന്നാൽ, കുർആന്റെ ഭാഷാശൈലിയാകട്ടെ- അന്നും, ഇന്നും -പുതുമയോടും, നവചൈതന്യത്തോടുംകൂടി അതേ സ്പഷ്ടമായ രൂപത്തിൽ തന്നെ അവശേഷിക്കുന്നു. എന്നും അങ്ങനെത്തന്നെ നിലനിൽക്കുകയും ചെയ്യും.

وَإِنَّهُۥ لَفِى زُبُرِ ٱلْأَوَّلِينَ ﴿١٩٦﴾

**《196》 നിശ്ചയമായും അത് [കുർആൻ] മുൻഗാമികളുടെ ഗ്രന്ഥങ്ങളിലുമുണ്ട്.**

أَوَلَمْ يَكُن لَّهُمْ ءَايَةً أَن يَعْلَمَهُۥ عُلَمَٰٓؤُا۟ بَنِىٓ إِسْرَٰٓءِيلَ ﴿١٩٧﴾

﴿197﴾ ഇസ്റാഈൽ സന്തതികളിലെ പണ്ഡിതൻമാർക്ക് അതറിയാമെന്നുള്ളത് ഇവർക്ക് [ഈ അവിശ്വാസികൾക്ക്] ഒരു ലക്ഷ്യമാകുന്നില്ലെയോ?!

---

﴿196﴾ وَإِنَّهُۥ നിശ്ചയമായും അത് لَفِي زُبُرِ ഗ്രന്ഥങ്ങളിലുണ്ട്, ഏടുകളിൽ തന്നെയുണ്ട് الْأَوَّلِينَ പൂർവ്വികൻമാരുടെ, മുൻഗാമികളുടെ ﴿197﴾ أَوَلَمْ يَكُنْ ആകുന്നില്ലെയോ, അല്ലേ لَهُمْ അവർക്ക് آيَةً ഒരു ലക്ഷ്യം, ദൃഷ്ടാന്തം أَنْ يَعْلَمَهُ അതിനെ അറിയുമെന്നത്, അദ്ദേഹത്തെ (നബിയെ) അറിയുമെന്നുള്ളത് عُلَمَاءُ പണ്ഡിതൻമാർ, അറിവുള്ളവർ بَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികളിലെ, ഇസ്റാഈല്യരുടെ

---

അത്, അഥവാ ക്വുർആൻ മുൻഗാമികളുടെ ഗ്രന്ഥങ്ങളിലുണ്ട് എന്ന് പറഞ്ഞതിന്റെ താൽപര്യം; അതിന്റെ മൂലസിദ്ധാന്തങ്ങളും, പ്രധാന തത്വങ്ങളും മുൻകഴിഞ്ഞ വേദഗ്രന്ഥങ്ങളിലും ഉണ്ടെന്നും, ആകയാൽ ക്വുർആൻ പുത്തനായ ഒരു സിദ്ധാന്തം കൊണ്ടുവന്നിരിക്കുകയല്ലെന്നുമാകുന്നു. ക്വുർആനെക്കുറിച്ചും, അതിന്റെ മഹത്വത്തെക്കുറിച്ചും ആ ഗ്രന്ഥങ്ങളിൽ പ്രസ്താവിച്ചിട്ടുണ്ടെന്നും ഇവിടെ ഉദ്ദേശ്യമായിരിക്കാവുന്നതാണ്. ഈ രണ്ട് വിധത്തിലും ഈ വചനം വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. രണ്ടും വാസ്തവമാണ് താനും. പൂർവ്വഗ്രന്ഥങ്ങൾ അവയുടെ സാക്ഷാൽ രൂപത്തിൽ ഇന്ന് നിലവിലില്ല. യാതൊരു തരത്തിലുള്ള മാറ്റത്തിനോ, കൈകടത്തലിനോ വിധേയമാകാത്ത ഭാഗമേതെങ്കിലും അവയിൽ ശേഷിപ്പുണ്ടോ എന്ന്പോലും തീർത്തുപറയുവാൻ സാധ്യമല്ല. നബിﷺയെയും, ക്വുർആനെയും സംബന്ധിക്കുന്ന വശങ്ങളിൽ പ്രത്യേകിച്ചും കൈകടത്തപ്പെട്ടിരിക്കുകയാണെന്നതും സ്മരണീയമാണ്. എന്നിട്ട് പോലും മേൽപറഞ്ഞ രണ്ട് സംഗതികൾക്കും– ക്വുർആന്റെ പ്രധാന സിദ്ധാന്തങ്ങളും, തത്വങ്ങളും അവയിൽ അടങ്ങിയിട്ടുണ്ടെന്നും, ക്വുർആനെയും ക്വുർആന്റെ മഹത്വത്തെയും സംബന്ധിച്ച് അതിൽ പ്രസ്താവിച്ചിട്ടുണ്ടെന്നുമുള്ളതിന് –ആ ഗ്രന്ഥങ്ങളിൽ അങ്ങിങ്ങായി പല തെളിവുകളും ഇന്നും അവശേഷിക്കുന്നുണ്ട് താനും.

ബൈബിളിൽ 'പഴയ നിയമം' എന്ന പേരിൽ അറിയപ്പെടുന്ന പൂർവ്വവിഭാഗങ്ങളിലാണ് താരതമ്യേന കൂടുതൽ തെളിവ് കാണുക. മൂസാ നബി (അ)യുടെയും, ഈസാ നബി (അ)ക്ക് മുമ്പുള്ള പല നബിമാരുടെയും വേദഗ്രന്ഥങ്ങളെന്ന നിലക്കാണ് ഈ വിഭാഗം പൊതുവിൽ വേദക്കാർ കരുതിവന്നത്. 'പുതിയ നിയമം' എന്ന പേരിൽ അറിയപ്പെടുന്ന അവസാനത്തെ ഭാഗം ഈസാ നബി (അ)യുടെശേഷം അദ്ദേഹത്തിന് ദിവ്യത്വം കൽപിച്ചുകൊണ്ടുള്ള ഒരടിസ്ഥാനത്തിൽ വിരചിതമായിട്ടാണ് കാണപ്പെടുന്നത്. ഇന്ന് 'ഇൻജീലുകൾ' (الاناجيل) അഥവാ സുവിശേഷ പുസ്തകങ്ങൾ എന്ന് പറയപ്പെടുന്ന ഓരോന്നും തന്നെ, അദ്ദേഹത്തിന് ശേഷം ഓരോരുത്തരുടെ കൈക്ക് വിരചിതമാണെന്നുള്ളതിൽ സംശയമില്ല. അതേ സമയത്ത് 'പുതിയ നിയമ'ത്തിലെ പുസ്തകങ്ങൾ പരിശോധിച്ചാൽ അവ കേവലം ചില 'ഇൻജീലു'കളും (സുവിശേഷങ്ങളും), ക്രൈസ്തവ സിദ്ധാന്തങ്ങളുമല്ലാതെ, ന്യായപ്രമാണങ്ങളോ, നിയമസംഹിതയോ അല്ലെന്നതും ഒരു വസ്തുതയത്രെ. 'പഴയനിയമ'ത്തിൽ എത്രതന്നെ മാറ്റത്തിരുത്തങ്ങൾ വന്നുപോയിട്ടുണ്ടെങ്കിൽകൂടി– അവ പരിശോധിക്കുന്നപക്ഷം– അതിൽ ന്യായപ്രമാണവും, നിയമസംഹിതയും അടങ്ങിയിട്ടുണ്ടെന്ന് കാണാവുന്നതാണ്. ഒരു സമുദായത്തിന്റെ വിജയത്തിനാവശ്യമായ ധാർമിക നിയമ സമൂഹമായി

രുന്നു അത് എന്ന ഒരു പ്രതീതി അതിൽനിന്ന് അനുഭവപ്പെടും. ഇതെല്ലാം ഇവിടെ വിവരി ക്കേണ്ടുന്ന ആവശ്യമില്ല. ചുരുക്കത്തിൽ, മേൽചൂണ്ടിക്കാട്ടിയ കാരണങ്ങളാൽ, പഴയ നിയമത്തെ അപേക്ഷിച്ച് പുതിയ നിയമത്തിൽ ക്വുർആനെക്കുറിച്ചോ, നബിﷺയെക്കുറിച്ചോ വളരെ കുറഞ്ഞ സ്പർശനമേ കണ്ടെത്തുവാൻ കഴിയുകയുള്ളൂവെന്നത് സ്വാഭാവികമാണ്.

ഇന്നത്തെ ബൈബ്ളിന്റെ സ്ഥിതി എന്തായിരുന്നാലും ശരി, തൗറാത്തിലും, ഇൻജീലിലും നബിﷺയെക്കുറിച്ച് വ്യക്തമായി രേഖപ്പെടുത്തപ്പെട്ടിട്ടുണ്ടായിരുന്നുവെന്നതിൽ സംശയ മില്ല സൂ: അഅ്റാഫിൽ അല്ലാഹു പറയുന്നു:-

– الَّذِينَ يَتَّبِعُونَ الرَّسُولَ النَّبِيَّ الأُمِّيَّ الَّذِي يَجِدُونَهُ مَكْتُوبًا عِندَهُمْ فِي التَّوْرَاةِ وَالإِنْجِيلِ الخ
الاعراف : 157

(.....തങ്ങളുടെ പക്കൽ തൗറാത്തിലും, ഇൻജീലിലും എഴുതി രേഖപ്പെടുത്തപ്പെട്ടതായി അവർ കാണുന്ന അക്ഷരജ്ഞാനമില്ലാത്ത പ്രവാചകനായ റസൂലിനെ പിൻപറ്റുന്നവർ....)

നബിﷺക്ക് ദിവ്യദൗത്യം (الرِسَالَة) ലഭിക്കുന്നതിനുമുമ്പ് വേദക്കാർക്ക് പൊതുവിലും, യഹൂ ദർക്ക് പ്രത്യേകിച്ചും വരുവാനിരിക്കുന്ന ഒരു പ്രവാചകന്റെ ലക്ഷണങ്ങൾ സുപരിചിതമായി രുന്നു. അവരുടെ വേദപ്രമാണങ്ങളിൽ നിന്ന് അറിവായ ആ അടയാളങ്ങൾ സാക്ഷാൽകൃ തമായിക്കാണുന്ന ഒരു അന്ത്യപ്രവാചകനെ അവർ അക്ഷമയോടെ കാത്തിരിക്കുന്നുണ്ടാ യിരുന്നു. പക്ഷേ, അവർക്കറിയാവുന്ന അക്കാര്യം യഥാർത്ഥത്തിൽ പുലർന്നുവന്നപ്പോൾ അവർ അത് നിഷേധിക്കുകയാണുണ്ടായത്. ( فَلَمَّا جَاءَهُم مَّا عَرَفُواْ كَفَرُواْ ٨٩) البقرة : بِهِ– പ്രസ്തുത അടയാളങ്ങൾ കണ്ടതിന്റെ അടിസ്ഥാനത്തിൽ തന്നെ വേദക്കാരായ കുറെ ആളുകൾ നബിﷺയിൽ വിശ്വസിക്കുകയുണ്ടായിട്ടുള്ളതും, ചരിത്രപ്രസിദ്ധമാകുന്നു. അവരിൽ പണ്ഡിതൻമാരായിരുന്ന അബ്ദുല്ലാഹിബ്നുസലാം (റ), സൽമാനുൽ ഫാരിസി (റ) എന്നീ പേരുകൾ അക്കൂട്ടത്തിൽ പ്രത്യേകം പ്രസ്താവ്യമാണ്.

വേദക്കാരല്ലാതിരുന്ന അറബികളെ സംബന്ധിച്ച് പറയുകയാണെങ്കിൽ, അവർക്ക് വേദഗ്രന്ഥ ങ്ങൾ പരിചിതമല്ലെങ്കിലും വേദക്കാർ മുഖേന ലഭിച്ച അറിവിന്റെ അടിസ്ഥാനത്തിൽ അവരും അതിനെക്കുറിച്ച് അജ്ഞരായിരുന്നില്ല. അതുകൊണ്ടാണ്, ഇസ്റാഈൽ പണ്ഡിതൻമാർക്ക് അറി യുമെന്ന വസ്തുത അവർക്കൊരു ലക്ഷ്യമല്ലെയോ എന്ന് അല്ലാഹു ചോദിച്ചത്. നബി തിരു മേനിﷺ ഇസ്റാഈൽ വർഗത്തിൽപെട്ട ആളല്ലാതിരുന്നതാണ് വേദക്കാർ നബിﷺയിൽ വിശ്വ സിക്കാതിരിക്കാൻ പ്രധാന കാരണം. എന്നാൽ, ഇസ്മാഈൽ വർഗക്കാരായ അറബികൾ ഈ ഒരൊറ്റ ലക്ഷ്യത്തിന്റെ പശ്ചാത്തലത്തിൽ മാത്രം നബിﷺയിൽ വിശ്വസിക്കുവാൻ അവകാശ പ്പെട്ടവരായിരുന്നു. പക്ഷേ, തങ്ങളുടെ വിഗ്രഹാരാധന മുതലായ അനാചാരങ്ങളെ തിരു മേനി ശരിവെക്കാതിരുന്നത് നിമിത്തം അവരും നബിﷺയെ എതിർത്തുകളഞ്ഞു.

197 -ാം വചനത്തിലെ يَعْلَمَهُ എന്ന വാക്കിനാണ് 'അതറിയും' എന്ന് നാം അർത്ഥം കൽപിച്ചത്. 'അത്' എന്ന സർവ്വനാമംകൊണ്ടുദ്ദേശ്യം ക്വുർആനാണെന്നും, നബിﷺയാ ണെന്നും വരാവുന്നതാണ്. നബിﷺയാണെന്ന് വെക്കുമ്പോൾ 'അദ്ദേഹത്തെ അറിയും' എന്നാണർത്ഥം കൊടുക്കേണ്ടത്. ഉദ്ദേശ്യം ഈ രണ്ടിൽ ഏതായാലും സാരത്തിൽ ഒന്ന് ത ന്നെ. കാരണം, നബിﷺയും ക്വുർആനും പരസ്പരം ബന്ധപ്പെട്ടുനിൽക്കുന്നതും, ഒന്നിന്റെ നിഷേധവും, സ്വീകരണവും മറ്റേതിനും ബാധകമാകുന്നതുമാണല്ലോ. ക്വുർആന്റെ സത്യ തക്കുള്ള തെളിവും നബിﷺയുടെ സത്യതക്കുള്ള തെളിവും ഒന്ന് തന്നെ.

ക്വുർആന്റെ വ്യക്തമായ സിദ്ധാന്തങ്ങൾക്കും, പ്രസ്താവനകൾക്കും എതിരായി ബൈബ്

ളിൽ പലതും കാണാം. അതുമായി യോജിക്കുന്ന (വിഗ്രഹാരാധന തുടങ്ങിയ തുറകളിൽ) ചിലവശങ്ങളും അതിലുണ്ട്.അതുകൊണ്ടാണ് 'വേദക്കാർ പറയുന്നത് നിങ്ങൾ സത്യമാക്കുകയും അസത്യമാക്കുകയും ചെയ്യരുത്' (ولا تكذبوهم لاتصدقوا اهل الكتاب) എന്ന് നബിﷺ പറഞ്ഞത്. തക്കതായ ലക്ഷ്യങ്ങളുടെ അടിസ്ഥാനത്തിൽ സത്യമാണെന്ന് കാണുന്നതിനെ സത്യമായി സ്വീകരിക്കുകയും, അതേ അടിസ്ഥാനത്തിൽ തെറ്റായി കാണുന്നതിനെ തള്ളിക്കളയുകയും ചെയ്യേണ്ടതുണ്ടെന്നും, രണ്ടും തീർച്ചപ്പെടുത്തുവാൻ തെളിവില്ലാത്ത വിഷയങ്ങളെ സംബന്ധിച്ചാണ് നബിﷺ ഇത് പ്രസ്താവിച്ചിട്ടുള്ളതെന്നും നാം മുഖവുരയിൽ വിവരിച്ചിരിക്കുന്നു. എനി, നിലവിലുള്ള ബൈബ്ളിൽ തന്നെ, ക്വുർആന്റെയും, നബിﷺയുടെയും സത്യതക്ക് തെളിവ് നൽകുന്ന ചില പ്രസ്താവനകൾ ഉദാഹരണാർത്ഥം നമുക്കിവിടെ പരിശോധിച്ചു നോക്കാം:-

1) ആവർത്തന പുസ്തകത്തിൽ മൂസാ നബി (അ)യോടായി യഹോവ (ദൈവം) ഇങ്ങനെ പറയുന്നു: 'നിന്നെപ്പോലെ ഒരു പ്രവാചകനെ ഞാൻ അവർക്ക് (ഇസ്റാഈല്യർക്ക്) അവരുടെ സഹോദരൻമാരുടെ ഇടയിൽനിന്നും എഴുന്നേൽപിച്ച് എന്റെ വചനങ്ങളെ അവന്റെ നാവിൻമേൽ ആക്കും. ഞാൻ അവനോട് കൽപിക്കുന്നത് ഒക്കെയും അവൻ അവരോട് പറയും. അവൻ എന്റെ നാമത്തിൽ പറയുന്ന എന്റെ വചനങ്ങൾ യാതൊരുത്തനെങ്കിലും കേൾക്കാതിരുന്നാൽ അവനോട് ഞാൻ ചോദിക്കും. എന്നാൽ, ഒരു പ്രവാചകൻ ഞാൻ അവനോട് കല്പിക്കാത്ത വചനം എന്റെ നാമത്തിൽ അഹങ്കാരത്തോടെ പ്രസ്താവിക്കുകയോ അന്യദൈവങ്ങളുടെ നാമത്തിൽ സംസാരിക്കുകയോ ചെയ്താൽ ആ പ്രവാചകൻ മരണശിക്ഷ അനുഭവിക്കണം. അത് യഹോവ അരുളിച്ചെയ്യാത്ത വചനം എന്ന് ഞങ്ങൾ എങ്ങനെ അറിയും എന്ന് നിന്റെ ഹൃദയത്തിൽ പറഞ്ഞാൽ, ഒരു പ്രവാചകൻ യഹോവയുടെ നാമത്തിൽ സംസാരിക്കുന്ന കാര്യം സംഭവിക്കുകയും ഒത്തുവരികയും ചെയ്യാഞ്ഞാൽ അത് യഹോവ അരുളിച്ചെയ്തതല്ല; പ്രവാചകൻ അത് സ്വയംകൃതമായി സംസാരിച്ചതത്രെ; അവനെ പേടിക്കരുത്.' (ആവർത്തനം: 18 ൽ 18 – 22.)

ഈ പ്രവചനം യോശുവാ (يوشع - ع) പ്രവാചകനെ സംബന്ധിച്ചാണെന്ന് വേദക്കാർ ദുർവ്യാഖ്യാനിക്കാറുണ്ട്. എന്നാൽ, അതേ പുസ്തകത്തിന്റെ അവസാനഭാഗങ്ങളിൽ മൂസാ നബി (അ)യുടെ മരണവാർത്ത വിവരിച്ചതിനെത്തുടർന്ന് ഇങ്ങനെ പറഞ്ഞുകൊണ്ടാണ് അത് അവസാനിക്കുന്നത് 'മോശെ പ്രവർത്തിച്ച ഭയങ്കര കാര്യമൊക്കെയും വിചാരിച്ചാൽ യഹോവ അഭിമുഖമായി അറിഞ്ഞ മോശയെപ്പോലെ ഒരു പ്രാവചകൻ യിസ്റായേലിൽ പിന്നെ ഉണ്ടായിട്ടില്ല'. ഈ വാക്യങ്ങൾ മൂസാ (അ)ക്ക് ശേഷം ആരോ എഴുതിച്ചേർത്തതാണെന്ന് സ്പഷ്ടമാണ്. അദ്ദേഹം മരണമടഞ്ഞ ഉടനെത്തന്നെ ആയിരിക്കാനും തരമില്ല; കുറേ കാലം ചെന്നശേഷമായിരിക്കണം അതെഴുതപ്പെട്ടത്. എങ്ങനെ നോക്കിയാലും, കേവലം മൂസാ നബി (അ)യുടെ വാലിയക്കാരനും, അദ്ദേഹത്തിന്റെ കാലശേഷം അദ്ദേഹത്തിന്റെ പിൻഗാമിയും പ്രതിനിധിയുമായിരുന്ന യോശുവാ പ്രവാചകനായിരുന്നു മേൽകണ്ട പ്രവചനംകൊണ്ട് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതെന്ന് സങ്കൽപിക്കുവാൻ യാതൊരു മാർഗവുമില്ല. യോശുവാ പ്രവാചകനാകട്ടെ, ഒരു വേദഗ്രന്ഥമോ, ഒരു പുതിയ നിയമവ്യവസ്ഥയോ കൊണ്ടുവന്നിട്ടുമില്ല. മൂസാ നബി (അ)യുടെ പിൻഗാമി എന്ന നിലയിൽ, അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ (ഇസ്റാഈല്യരെ ഫലസ്തീനിൽ കുടിയിരുത്തുക മുതലായവ) പൂർത്തീകരിക്കുക മാത്രമായിരുന്നു അദ്ദേഹം നിർവ്വഹിച്ചതും.

ഇസ്റാഈല്യർക്ക് മൂസാ (അ) മുഖാന്തരം നൽകപ്പെട്ട ഈ പ്രവചനത്തിൽ 'അവരുടെ സഹോദരൻമാരുടെ ഇടയിൽനിന്ന് ഒരു പ്രവാചകനെ എഴുന്നേൽപിക്കുമെന്നാണല്ലോ പറ

ഞ്ഞത്. അതിന്റെ ഉദ്ദേശ്യം ഇസ്റാഈൽ വർഗത്തിന്റെ സഹോദരവർഗമായ ഇസ്മാഈൽ വർഗത്തിൽനിന്നായിരിക്കും അതെന്ന് വ്യക്തമാണ്. അതായത്: അറബികളിൽ നിന്നുതന്നെ. യോശുവാ പ്രവാചകനാകട്ടെ, ഇസ്മാഈലി വർഗക്കാരനോ അറബിയോ അല്ല. ഈ പ്രവചനം 'നിവൃത്തിയാകുന്നത്' യേശുക്രിസ്തുവിനെക്കൊണ്ടാണെന്നാണ് മറ്റൊരു വാദം. അദ്ദേഹവും ഇസ്റാഈൽ വർഗത്തിൽ ജനിച്ച ആളാണ് , ഇസ്മാഈലിയല്ല. അതിനും പുറമെ, യോഹന്നാൻ എഴുതിയ സുവിശേഷം (ഇൻജീൽ) ഈ വാദത്തെ നിഷേധിക്കുന്നതായും കാണാം. അതിൽ പറയുന്നു:-

'നീ ആർ എന്ന് യോഹന്നാനോട് ചോദിക്കേണ്ടതിന് യെഹൂദൻമാർ യെരൂശലേമിൽ നിന്ന് പുരോഹിതൻമാരെയും ലേവ്യരെയും അവന്റെ അടുക്കൽ അയച്ചപ്പോൾ, അവന്റെ സാക്ഷ്യം എന്തെന്നാൽ: അവൻ മറക്കാതെ പറഞ്ഞു: ഞാൻ ക്രിസ്തു അല്ല എന്ന് ഏറ്റ് പറഞ്ഞു. പിന്നെ എന്ത്? നീ ഏലിയാവോ? എന്ന് അവരോട് ചോദിച്ചതിന് അല്ല എന്ന് പറഞ്ഞു. നീ ആ പ്രവാചകനാണോ? എന്നതിന് അല്ല എന്ന് അവൻ ഉത്തരം പറഞ്ഞു . അവർ അവനോട്: നീ ആരാകുന്നു? ഞങ്ങളെ അയച്ചവരോട് ഉത്തരം പറയേണ്ടതിന് നീ നിന്നെക്കുറിച്ചുതന്നേ എന്തുപറയുന്നു? എന്ന് ചോദിച്ചു. അതിനു അവൻ: യെശയ്യാ പ്രവാചകൻ പറഞ്ഞതുപോലെ കർത്താവിന്റെ വഴി നേരെ ആക്കുവിൻ എന്ന് മരുഭൂമിയിൽ വിളിച്ചു പറയുന്നവന്റെ ശബ്ദം ഞാൻ ആകുന്നു എന്ന് പറഞ്ഞു......' (യോഹന്നാൻ 1 -ൽ 19 - 24)

അവൻ അക്കാലത്ത് ഒരു ക്രിസ്തുവിനെയും, ഒരു ഏലിയാവിനെയും, ഒരു പ്രവാചകനെയും പ്രതീക്ഷിച്ചുവരുന്നുണ്ടായിരുന്നുവെന്ന് ഇതിൽനിന്ന് മനസ്സിലായല്ലോ. ആ പ്രവാചകനാകട്ടെ, ക്രിസ്തുവോ, യോഹന്നാനോ (യഹ്‌യാനബിയോ) അല്ലാതെ മറ്റൊരാളായിരിക്കണമെന്നും തീർച്ചയാണ്. എന്നാൽ യെശയ്യാ പ്രവാചകൻ പറഞ്ഞതുപോലെ, 'കർത്താവിന്റെ വഴി നേരെ ആക്കുവിൻ' എന്ന് മരുഭൂമിയിൽ വിളിച്ച് പറയുന്നവൻ ആരായിരിക്കും? യെശയ്യാ പ്രവാചകന്റെ ഈ പ്രവചനം, യശയ്യാ പുസ്തകം 60 ഉം 61 ഉം അദ്ധ്യായങ്ങളിൽ സുദീർഘമായി വർണിച്ചു കാണാം. അതിന്റെ ഉള്ളടക്കങ്ങൾ പരിശോധിക്കുമ്പോഴും, മോശെ (മൂസാ നബി) യിസ്റായേൽ മക്കളെ അനുഗ്രഹിച്ചു പറഞ്ഞിട്ടുള്ള ചില വാക്യങ്ങൾ നോക്കുമ്പോഴും ആ 'മരുഭൂമിയിൽ വിളിച്ചു പറയുന്ന' പ്രവാചകൻ മുഹമ്മദ് മുസ്തഫാ തിരുമേനിﷺ അല്ലാതെ മറ്റാരുമായിരിക്കയില്ല. ആവർത്തന പുസ്തകത്തിലെ ആ വാക്യങ്ങൾ ഇപ്രകാരമാകുന്നു:

'യഹോവ സീനായിൽ നിന്നുവന്ന് അവർക്ക് സേയീരിൽ നിന്ന് ഉദിച്ചു, പാറാൻ പർവ്വതത്തിൽ നിന്ന് വിളങ്ങി, ലക്ഷോപലക്ഷം വിശുദ്ധൻമാരുടെ അടുക്കൽ നിന്ന് വന്നു,.... (ആവർത്തന പുസ്തകം: 33 -ൽ 2) ഇവിടെ സീനായിലെ (طور سيناء) വരവ് മൂസാ നബിയെയും, സേയീരിലെ (جبل ساعير) ഉദയം ഈസാ നബിയെയും പാറാനിലെ (جبل فاران) വിളങ്ങൽ മുഹമ്മദ് നബിയെയും (عليهم الصلوة والسلام) കുറിക്കുന്നു. ആവർത്തന പുസ്തകത്തിൽ ചൂണ്ടിക്കാട്ടിയ മരുഭൂമി, അറേബ്യൻ മരുഭൂമിയെയും സൂചിപ്പിക്കുന്നു. മേൽപറഞ്ഞ ഓരോ മലയും സ്ഥിതി ചെയ്യുന്ന സ്ഥാനം കൊണ്ടുതന്നെ ഇത് മനസ്സിലാക്കാം. *(*)*

---

*(*) പടം 3, 5 മുതലായവ നോക്കുക.*

وَلَوْ نَزَّلْنَٰهُ عَلَىٰ بَعْضِ ٱلْأَعْجَمِينَ ﴿١٩٨﴾

**﴾198﴿ അനറബികളില്‍ (ഏതെങ്കിലും) ചിലരുടെമേല്‍ നാം അത് [ക്വുര്‍ആന്‍] അവതരിപ്പിച്ചിരുന്നുവെങ്കില്‍,-**

فَقَرَأَهُۥ عَلَيْهِم مَّا كَانُوا۟ بِهِۦ مُؤْمِنِينَ ﴿١٩٩﴾

**﴾199﴿ എന്നിട്ട് അദ്ദേഹം അതവര്‍ക്ക് ഓതിക്കൊടുക്കുകയും ചെയ്താല്‍, അവര്‍ അതില്‍ വിശ്വസിക്കുന്നവരായിരിക്കയില്ല.**

---

﴾198﴿ وَلَوْ نَزَّلْنَاهُ നാം അതിനെ ഇറക്കിയിരുന്നെങ്കില്‍ عَلَىٰ بَعْضِ ചിലരുടെമേല്‍ الْأَعْجَمِينَ അനറബികളില്‍ (അറബികളല്ലാത്തവരില്‍) ﴾199﴿ فَقَرَأَهُ എന്നിട്ടത് അദ്ദേഹം ഓതിക്കൊടുത്താല്‍, വായിച്ചാല്‍ عَلَيْهِم അവര്‍ക്ക്, അവരില്‍ مَا كَانُوا അവരായിരിക്കയില്ല بِهِ അതില്‍ مُؤْمِنِينَ വിശ്വസിക്കുന്നവര്‍

---

മുഹമ്മദ് നബിﷺ ഒരു അറബിയാണ്, അദ്ദേഹത്തിന്‍റെ ആഗമനത്തെക്കുറിച്ച് വേദക്കാരായ പണ്ഡിതന്‍മാര്‍ക്ക് അറിയുകയും ചെയ്യാം. ആ നിലക്ക് ഇവര്‍- മുശ്‌രിക്കുകളായ അറബികള്‍- അദ്ദേഹത്തില്‍ വിശ്വസിക്കുവാന്‍ കടമപ്പെട്ടവരാകുന്നു. അവരത് ചെയ്യുന്നില്ല. എന്നിരിക്കുമ്പോള്‍, അറബിയല്ലാത്ത ഒരാളുടെ കൈക്കാണ് ഈ ഗ്രന്ഥം -സ്പഷ്ടമായ അറബി ഭാഷയിലുള്ള ക്വുര്‍ആന്‍- അവതരിക്കപ്പെട്ടിട്ടുള്ളതെങ്കില്‍ തീര്‍ച്ചയായും ഇവര്‍ വിശ്വസിക്കുകയില്ലല്ലോ. എനി, ക്വുര്‍ആന്‍ അന്യഭാഷയിലും, റസൂല്‍ അറബിയും ആയാലത്തെ സ്ഥിതിയോ? അതും അങ്ങനെത്തന്നെ. സൂ: ഹാമീം സജദഃയില്‍ അല്ലാഹു പ്രസ്താവിച്ചതുപോലെ, അപ്പോള്‍ അവര്‍ പറഞ്ഞേക്കും; 'ഞങ്ങള്‍ക്ക് ഇത് വിസ്തരിച്ചു വിവരിച്ചു തരേണ്ടതല്ലേ! വേദഗ്രന്ഥം അന്യഭാഷയിലും പ്രവാചകന്‍ അറബിയും ആയിരിക്കുകയോ? ഇതെന്ത് കഥയാണ്!' എന്നൊക്കെ. (وَلَوْ جَعَلْنَاهُ قُرْآنًا أَعْجَمِيًّا لَّقَالُوا الخ — حم السجدة :٤٤) ചുരുക്കത്തില്‍ അവര്‍ വിശ്വസിക്കാതിരിക്കുവാനുള്ള കാരണം അതൊന്നുമല്ല. അത് മറ്റൊന്നാണ്. അത് അടുത്ത വചനത്തില്‍ നിന്ന് മനസ്സിലാക്കാം.

كَذَٰلِكَ سَلَكْنَٰهُ فِى قُلُوبِ ٱلْمُجْرِمِينَ ﴿٢٠٠﴾

**﴾200﴿ അപ്രകാരം (ആ) കുറ്റവാളികളുടെ ഹൃദയങ്ങളില്‍ നാം അത് [ആ അവിശ്വാസ നയം] കടത്തിയിരിക്കുകയാണ്.**

لَا يُؤْمِنُونَ بِهِۦ حَتَّىٰ يَرَوُا۟ ٱلْعَذَابَ ٱلْأَلِيمَ ﴿٢٠١﴾

**﴾201﴿ വേദനയേറിയ ശിക്ഷ കാണുന്നത് വരേക്കും അവര്‍ അതില്‍ വിശ്വസിക്കുകയില്ല.**

فَيَأْتِيَهُم بَغْتَةً وَهُمْ لَا يَشْعُرُونَ ﴿٢٠٢﴾

﴾202﴿ -അങ്ങനെ, അവർക്കറിയാത്ത നിലയിൽ പെട്ടെന്ന് അതവർക്ക് വന്നെത്തുകയും (ചെയ്യുന്നതുവരെ);-

فَيَقُولُوا۟ هَلْ نَحْنُ مُنظَرُونَ ﴿٢٠٣﴾

﴾203﴿ അപ്പോൾ അവർ പറഞ്ഞേക്കും: 'ഞങ്ങൾ താമസം നൽകപ്പെടുന്നവരാണോ [ഞങ്ങൾക്ക് വല്ല ഒഴിവും ലഭിക്കുമോ]?!'

أَفَبِعَذَابِنَا يَسْتَعْجِلُونَ ﴿٢٠٤﴾

﴾204﴿ എന്നാൽ, നമ്മുടെ ശിക്ഷയെപ്പറ്റിയാണോ അവർ ധൃതികൂട്ടിക്കൊണ്ടിരിക്കുന്നത്?!

أَفَرَءَيْتَ إِن مَّتَّعْنَٰهُمْ سِنِينَ ﴿٢٠٥﴾

﴾205﴿ എനി- നീ കണ്ടുവോ? (ആലോചിച്ചുനോക്കൂ!)- കുറേ കൊല്ലങ്ങളോളം നാം അവർക്ക് സുഖഭോഗം നൽകുന്നതായാൽ,-

ثُمَّ جَآءَهُم مَّا كَانُوا۟ يُوعَدُونَ ﴿٢٠٦﴾

﴾206﴿ പിന്നീട്, താക്കീത് നൽകപ്പെട്ടുവരുന്നത് [ശിക്ഷ] അവർക്ക് വരികയും ചെയ്താൽ,-

مَآ أَغْنَىٰ عَنْهُم مَّا كَانُوا۟ يُمَتَّعُونَ ﴿٢٠٧﴾

﴾207﴿ അവർക്ക് സുഖഭോഗം നൽകപ്പെട്ടിരുന്നത് അവരെ സംബന്ധിച്ച് എന്താണ് ഫലം ചെയ്യുക?! (ഒന്നും തന്നെയില്ല)

وَمَآ أَهْلَكْنَا مِن قَرْيَةٍ إِلَّا لَهَا مُنذِرُونَ ﴿٢٠٨﴾

﴾208﴿ ഏതൊരു രാജ്യവും തന്നെ, അതിന് [ആ രാജ്യക്കാർക്ക്] മുന്നറിയിപ്പ് നൽകുന്നവർ ഉണ്ടായിരിക്കാതെ നാം നശിപ്പിച്ചിട്ടില്ല.

ذِكْرَىٰ وَمَا كُنَّا ظَٰلِمِينَ ﴿٢٠٩﴾

﴾209﴿ -ഉൽബോധനമെന്ന നിലക്ക്, (നശിപ്പിച്ചതിൽ) നാം അക്രമം ചെയ്തവരായിട്ടുമില്ല.

---

﴾200﴿ كَذَٰلِكَ അപ്രകാരം سَلَكْنَٰهُ അതിനെ നാം കടത്തി, പ്രവേശിപ്പിച്ചിരിക്കുന്നു فِى قُلُوبِ ഹൃദയങ്ങളിൽ ٱلْمُجْرِمِينَ കുറ്റവാളികളുടെ, പാപികളുടെ ﴾201﴿ لَا يُؤْمِنُونَ അവർ വിശ്വസിക്കയില്ല بِهِۦ അതിൽ حَتَّىٰ يَرَوُا۟ അവർ കാണുന്നത് വരെ ٱلْعَذَابَ ശിക്ഷയെ ٱلْأَلِيمَ വേദനയേറിയ ﴾202﴿ فَيَأْتِيَهُم അങ്ങനെ അതവർക്ക് വന്നെത്തുകയും بَغْتَةً പെട്ടെന്ന് وَهُمْ

അവരായിരിക്കെ لَا يَشْعُرُونَ അറിയുന്നില്ല, ബോധമില്ലാത്ത(വർ) ﴾203﴿ فَيَقُولُوا അപ്പോൾ അവർ പറയും هَلْ نَحْنُ നാമാണോ مُنظَرُونَ താമസം ചെയ്യപ്പെടുന്നവർ, ഒഴിവ് നൽകപ്പെടുന്നവർ ﴾204﴿ أَفَبِعَذَابِنَا എന്നാൽ നമ്മുടെ ശിക്ഷയെപ്പറ്റിയോ يَسْتَعْجِلُونَ അവർ ധൃതി കൂട്ടുന്നു ﴾205﴿ أَفَرَأَيْتَ എന്നി നീ കണ്ടുവോ إِن مَّتَّعْنَاهُمْ നാം അവർക്ക് സുഖഭോഗം നൽകിയാൽ, സൗഖ്യം കൊടുത്താൽ سِنِينَ കുറെ കൊല്ലങ്ങൾ ﴾206﴿ ثُمَّ جَاءَهُم പിന്നെ അവർക്ക് വരുകയും (ചെയ്താൽ) مَّا യാതൊന്ന് كَانُوا അവരായിരുന്നു يُوعَدُونَ താക്കീത് നൽകപ്പെടും ﴾207﴿ مَا أَغْنَىٰ ഉപകാരം (ഫലം) ചെയ്കയില്ല, എന്തുഫലം ചെയ്യുന്നതാണ് عَنْهُم അവർക്ക്, അവരെ സംബന്ധിച്ച് مَّا كَانُوا يُمَتَّعُونَ അവർക്ക് സൗഖ്യം നൽകപ്പെട്ടിരുന്നത് ﴾208﴿ وَمَا أَهْلَكْنَا നാം നശിപ്പിച്ചിട്ടില്ല مِن قَرْيَةٍ ഏതൊരു രാജ്യവും إِلَّا لَهَا അതിനില്ലാതെ مُنذِرُونَ മുന്നറിയിപ്പുകാർ, താക്കീതുകാർ ﴾209﴿ ذِكْرَىٰ ഉൽബോധനമായിട്ട്, ഉപദേശമായി وَمَا كُنَّا നാമായിട്ടുമില്ല ظَالِمِينَ അക്രമം ചെയ്യുന്നവർ

---

ഏത് ദൃഷ്ടാന്തം കണ്ടാലും വിശ്വസിക്കാതിരിക്കത്തക്കവണ്ണമുള്ള നിഷേധമാണവരുടെ ഹൃദയത്തിൽ കടന്നു കൂടിയിരിക്കുന്നത്. അതുകൊണ്ട് ആ വമ്പിച്ച ശിക്ഷ അനുഭവപ്പെടുന്നത് വരെ അവർ വിശ്വസിക്കയില്ല. ശിക്ഷ വരുന്നതാകട്ടെ, വളരെ പെട്ടെന്നും, അവർ ഒട്ടും അറിയാത്ത വിധത്തിലുമായിരിക്കും. അത് വന്നെത്തുമ്പോൾ അവർ ഖേദിക്കും. അല്പസമയത്തേക്കെങ്കിലും അതിൽ നിന്നൊരു ഒഴിവ് കിട്ടിയാൽ കൊള്ളാമെന്ന് അവർ കൊതിച്ചുപോകും. പക്ഷേ, 'എപ്പോഴാണ് ആ ശിക്ഷ വരുക? (مَتَىٰ هَٰذَا الْوَعْدُ) നീ പറയുന്ന ശിക്ഷ ഇങ്ങോട്ട് കൊണ്ടുവാ!' (فَأْتِنَا بِمَا تَعِدُنَا) എന്നൊക്കെ അവർ ബദ്ധപ്പെട്ടുകൊണ്ടിരിക്കുകയാണ്. എന്നാൽ ശിക്ഷ പെട്ടെന്ന് സംഭവിച്ചില്ലെന്ന് വന്നാൽ അതുകൊണ്ട് അവർക്ക് വല്ല ഒഴിവും ലഭിക്കുവാനുണ്ടോ? ഇല്ല. കുറെ നീണ്ടകാലത്തോളം അവർക്ക് ജീവിതം നയിക്കുവാൻ സാധിച്ചാൽത്തന്നെയും പിന്നീടവർക്ക് അതനുഭവപ്പെടാതിരിക്കുകയില്ല. അപ്പോൾ ആ സുഖജീവിതം കൊണ്ട് ഒരു ഫലവും അവർക്കുണ്ടാകാൻ പോകുന്നില്ല.

ഇവരെപ്പോലുള്ള ധിക്കാരികളായ പല സമുദായങ്ങളും ഇതിനുമുമ്പ് നശിപ്പിക്കപ്പെട്ടിട്ടുണ്ട്. അവർക്കെല്ലാം തന്നെ പ്രവാചകൻമാർ ഉപദേശവും താക്കീതും ചെയ്യാനില്ലാതിരുന്നിട്ടില്ല. അവരെ നിഷേധിക്കുകയും, ധിക്കരിക്കുകയും ചെയ്തതാണ് നാശത്തിന് കാരണം. അല്ലാതെ, അല്ലാഹു അക്രമം പ്രവർത്തിച്ചിരിക്കുകയല്ല. അത്പോലെ ഇവരെയും അല്ലാഹു ശിക്ഷിക്കുന്നപക്ഷം അതൊരിക്കലും അനീതിയായിരിക്കയില്ല.

وَمَا تَنَزَّلَتْ بِهِ ٱلشَّيَٰطِينُ ﴿٢١٠﴾

**﴾210﴿ ഇതുംകൊണ്ട് [ക്വുർആനുമായി] പിശാചുക്കൾ ഇറങ്ങുകയുണ്ടായിട്ടില്ല;**

وَمَا يَنۢبَغِى لَهُمْ وَمَا يَسْتَطِيعُونَ ﴿٢١١﴾

**﴾211﴿ അവർക്കത് യോജിക്കയുമില്ല; അവർക്ക് (അതിന്) സാധ്യമാകുന്നതുമല്ല.**

إِنَّهُمْ عَنِ ٱلسَّمْعِ لَمَعْزُولُونَ ﴿٢١٢﴾

﴾212﴿ നിശ്ചയമായും, അവർ (അത്) കേൾക്കുന്നതിൽ നിന്ന് നീക്കം ചെയ്യപ്പെട്ടവരാകുന്നു.

---

﴾210﴿ وَمَاتَنَزَّلَتْ ഇറങ്ങിയിട്ടില്ല بِهِ അതുംകൊണ്ട് الشَّيَاطِينُ പിശാചുക്കൾ ﴾211﴿ وَمَا يَنۢبَغِي അത് യോജിക്കുകയുമില്ല لَهُمْ അവർക്ക് وَمَايَسْتَطِيعُونَ അവർക്ക് സാധ്യമാകുന്നതുമല്ല ﴾212﴿ إِنَّهُمْ നിശ്ചയമായും അവർ عَنِ السَّمْعِ കേൾക്കുന്നതിൽനിന്ന്, കേൾക്കുന്നതിനെക്കുറിച്ച് لَمَعْزُولُونَ നീക്കം ചെയ്യപ്പെട്ടവരാണ്, വേറിട്ടു നിറുത്തപ്പെട്ടവരാണ്

---

ക്വുർആനെപ്പറ്റി അവിശ്വാസികൾ പുറപ്പെടുവിച്ച പല ആരോപണങ്ങളിൽ ഒന്നാണ് അത് പിശാചിൽനിന്ന് ലഭിച്ചതാണെന്നുള്ള വാദവും. അതിന് ഖണ്ഡനമാണിത്. പിശാച് ക്വുർആൻ കൊണ്ടുവന്നിട്ടില്ല എന്നുള്ളതിന് മൂന്ന് തെളിവുകൾ അല്ലാഹു ഇവിടെ ചൂണ്ടിക്കാട്ടിയിരിക്കുന്നു:-

1. അതവർക്ക് യോജിച്ചതല്ല (وَمَا يَنۢبَغِي لَهُمْ) എന്നാകുന്നു. പിശാചിന്റെ പ്രകൃതിയും, അവന്റെ ഉദ്ദേശ്യലക്ഷ്യവും ഒന്നുംതന്നെ ക്വുർആനുമായി തീരെ പൊരുത്തപ്പെടാത്തതാകുന്നു. ഏറ്റവും ദുഷിച്ച പ്രകൃതി; തിന്മയും നാശവും വരുത്തണമെന്ന ഉദ്ദേശം, മനുഷ്യനെ വഴിപിഴപ്പിക്കണമെന്ന ലക്ഷ്യം ഇതൊക്കെയാണ് പിശാചിനുള്ളത്. ക്വുർആനാകട്ടെ, സന്മാർഗത്തിലേക്ക് നയിക്കുന്നതും, ദുർമാർഗത്തിൽനിന്ന് തടയുന്നതും, മനസ്സിനും, ആത്മാവിനും പ്രകാശം നൽകുന്നതുമാകുന്നു. ഈ പരസ്പരവൈരുദ്ധ്യങ്ങൾ തമ്മിലെങ്ങനെ യോജിക്കും?!

2. എനി, പിശാച് ക്വുർആനുമായി വരുന്നതിൽ മേൽപറഞ്ഞ പൊരുത്തക്കേടൊന്നും ഇല്ലെന്ന് സങ്കൽപിക്കുക: എന്നാലും അവർക്കതിന് സാധ്യമല്ല. (وَمَايَسْتَطِيعُونَ) ക്വുർആന്റെ മഹത്വം താങ്ങുവാൻ അവർക്ക് കെൽപില്ല. ഈ ക്വുർആനിനെ നാം ഒരു പർവ്വതത്തിന്റെ മേൽ ഇറക്കിയിരുന്നെങ്കിൽ, അത് പേടിക്കുന്നതായും, പൊട്ടിപ്പൊളിയുന്നതായും നീ കാണുമായിരുന്നു!' (لَوْ أَنزَلْنَا هَٰذَا الْقُرْآنَ عَلَىٰ جَبَلٍ الخ) എന്നാണ് അല്ലാഹു സൂ: അൽഹശ്റിൽ- ഉപമാരൂപത്തിൽ- ക്വുർആന്റെ മഹത്വത്തെപ്പറ്റി പ്രസ്താവിച്ചിരിക്കുന്നത്. എന്നിരിക്കെ, മലക്കിന്നല്ലാതെ- പിശാചിന്- അത് അല്ലാഹുവിൽനിന്ന് ഏറ്റുവാങ്ങി പ്രവാചകൻമാർക്ക് എത്തിച്ചുകൊടുക്കുക സാധ്യമല്ല. വഹ്‌യ് സ്വീകരിക്കുമ്പോൾ, നബി തിരുമേനിﷺ -വളരെ തണുപ്പുള്ള അവസരത്തിൽപ്പോലും- വിയർത്തൊലിക്കുമാറ് പ്രയാസമേറിയതാണ് അത്.

3. എനിയൊരു മാർഗമുള്ളത് മലക്കുകളിൽ നിന്ന് കേൾക്കുകയും, എന്നിട്ടത് ഭൂമിയിൽ വന്ന് ഓതിക്കൊടുക്കുകയും ചെയ്യുക എന്നുള്ളതാകുന്നു. ഇതിനും നിവൃത്തിയില്ല. കാരണം, പിശാചുക്കൾ മുമ്പ് ആകാശം വരെ കേറിപ്പോകുകയും, മലക്കുകളിൽനിന്ന് ചില വാർത്തകൾ കേൾക്കുവാൻ അവർക്ക് സാധ്യമാവുകയും ചെയ്തിരുന്നു. എന്നാൽ, ഇപ്പോൾ- നബിﷺക്ക് വഹ്‌യ് വരുവാൻ ആരംഭിച്ചത് മുതൽക്ക് -പിശാചുക്കളുടെ ആകാശത്തേക്കുള്ള കയറ്റവും, മലക്കുകളിൽനിന്ന് കേൾക്കുവാനുള്ള സാധ്യതയും തീരെ തടസ്സം ചെയ്യപ്പെട്ടിരിക്കുകയാണ്. (إِنَّهُمْ عَنِ السَّمْعِ لَمَعْزُولُونَ) നബിﷺയിൽ നിന്നും ക്വുർആൻ പാരായണം കേട്ട ഒരു സംഘം ജിന്നുകൾ ചെയ്ത ഒരു നീണ്ട പ്രസ്താവന സൂറത്തുൽ ജിന്നിൽ അല്ലാഹു ഉദ്ധരിച്ചിട്ടുണ്ട്. അതിൽ ജിന്നുകൾ ഇപ്രകാരം പറഞ്ഞതായി കാണാം:-

وَأَنَّا لَمَسْنَا السَّمَاءَ فَوَجَدْنَاهَا مُلِئَتْ حَرَسًا شَدِيدًا وَشُهُبًا ۝ وَأَنَّا كُنَّا نَقْعُدُ مِنْهَا مَقَاعِدَ لِلسَّمْعِ فَمَن يَسْتَمِعِ الْآنَ يَجِدْ لَهُ شِهَابًا رَّصَدًا – الجن : 8،9

(ഞങ്ങൾ ആകാശത്തെ സ്പർശിച്ചുനോക്കി. അപ്പോൾ അത് ശക്തിമത്തായ പാറാവുകാരാലും, തീജ്വാലകളാലും നിറക്കപ്പെട്ടിരിക്കുന്നതായി കണ്ടെത്തിയിരിക്കുന്നു. ഞങ്ങൾ അതിൽ പല ഇരിപ്പിടങ്ങളിലും കേൾക്കുവാനായി ഇരിക്കാറുണ്ടായിരുന്നു. എന്നാൽ, ഇപ്പോൾ, ആരെങ്കിലും കേൾക്കുവാൻ ശ്രമിക്കുന്നതായാൽ, അവനെ കാത്തുകൊണ്ടിരിക്കുന്ന തീജ്വാലയെ അവൻ കണ്ടെത്തുന്നതാണ്.) കൂടുതൽ വിവരം സൂറത്ത്– സ്വാഫ്ഫാത്തിൽ വെച്ച് കാണാം. إِنْ شَاءَ الله സൂ: ഹിജ്റിനുശേഷമുള്ള വ്യാഖ്യാനക്കുറിപ്പും ശ്രദ്ധിക്കുക.

ക്വുർആൻ അല്ലാഹുവിൽനിന്നുതന്നെയുള്ളതാണെന്നും, അതിൽ പിശാചിന്റെയോ മറ്റോ കൈകടത്തൽ ഉണ്ടായിട്ടില്ലെന്നും സ്ഥാപിക്കുകയും, അത് വഴി നബിﷺയുടെ പ്രവാചകത്വത്തിന് സത്യസാക്ഷ്യം നൽകുകയും ചെയ്തശേഷം, തിരുമേനിയോട് തൗഹീദിൽനിന്ന് ഒട്ടും വ്യതിചലിക്കാതെ ഉറച്ചുനിൽക്കുവാനും, സ്വന്തം കുടുംബത്തിന് പ്രത്യേകം താക്കീത് ചെയ്യാനും മറ്റും ഉപദേശിക്കുന്നു:-

فَلَا تَدْعُ مَعَ ٱللَّهِ إِلَـٰهًا ءَاخَرَ فَتَكُونَ مِنَ ٱلْمُعَذَّبِينَ ﴿٢١٣﴾

**﴿213﴾ ആകയാൽ, അല്ലാഹുവിനോട് കൂടി വേറെ ഒരു ആരാധ്യനെയും നീ വിളി (ച്ചു പ്രാർത്ഥി)ക്കരുത്; എന്നാൽ നീ ശിക്ഷിക്കപ്പെടുന്നവരുടെ കൂട്ടത്തിലായിത്തീരും.**

وَأَنذِرْ عَشِيرَتَكَ ٱلْأَقْرَبِينَ ﴿٢١٤﴾

**﴿214﴾ നിന്റെ അടുത്ത കുടുംബങ്ങൾക്ക് (ശിക്ഷയെക്കുറിച്ച്) മുന്നറിയിപ്പ് നൽകുകയും ചെയ്യണം.**

وَٱخْفِضْ جَنَاحَكَ لِمَنِ ٱتَّبَعَكَ مِنَ ٱلْمُؤْمِنِينَ ﴿٢١٥﴾

**﴿215﴾ സത്യവിശ്വാസികളായി നിന്നെ പിന്തുടർന്നിട്ടുള്ളവർക്ക് നിന്റെ പാർശ്വം താഴ്ത്തിക്കൊടുക്കുകയും ചെയ്യുക [അവരുമായി സൗമ്യത്തിൽ പെരുമാറുക.]**

فَإِنْ عَصَوْكَ فَقُلْ إِنِّى بَرِىٓءٌ مِّمَّا تَعْمَلُونَ ﴿٢١٦﴾

**﴿216﴾ എന്നാൽ, അവർ നിന്നോട് അനുസരണക്കേട് കാണിക്കുകയാണെങ്കിൽ നീ പറഞ്ഞേക്കുക: 'നിങ്ങൾ പ്രവർത്തിക്കുന്നതിനെക്കുറിച്ച് ഞാൻ നിരുത്തരവാദിയാണ്' എന്ന്.**

وَتَوَكَّلْ عَلَى ٱلْعَزِيزِ ٱلرَّحِيمِ ﴿٢١٧﴾

**﴾217﴿ പ്രതാപശാലിയും കരുണാനിധിയുമായുള്ളവന്റെ മേൽ (എല്ലാ കാര്യങ്ങളും) ഭരമേൽപിക്കുകയും ചെയ്യുക**

﴾213﴿ فَلَا تَدْعُ ആകയാൽ നീ വിളിക്കരുത്, പ്രാർത്ഥിക്കരുത് مَعَ ٱللَّهِ അല്ലാഹുവോടു കൂടി إِلَٰهًا ءَاخَرَ വേറെ ഇലാഹിനെ, ആരാധ്യനെ فَتَكُونَ അപ്പോൾ നീ ആയിത്തീരും, ആകും مِنَ ٱلْمُعَذَّبِينَ ശിക്ഷിക്കപ്പെടുന്നവരിൽ (പെട്ടവൻ) ﴾214﴿ وَأَنذِرْ നീ മുന്നറിയിപ്പ് (താക്കീത്) നൽകുകയും ചെയ്യുക عَشِيرَتَكَ നിന്റെ കുടുംബത്തിന്, ബന്ധുക്കളെ ٱلْأَقْرَبِينَ അടുത്തവരായ ﴾215﴿ وَٱخْفِضْ താഴ്ത്തുകയും ചെയ്യുക جَنَاحَكَ നിന്റെ പാർശ്വത്തെ, പക്ഷത്തെ, ഭാഗത്തെ لِمَنِ ٱتَّبَعَكَ നിന്നെ പിൻതുടർന്നവർക്ക് مِنَ ٱلْمُؤْمِنِينَ സത്യവിശ്വാസികളിൽ നിന്ന്, വിശ്വാസികളായ ﴾216﴿ فَإِنْ عَصَوْكَ എന്നാലവർ നിന്നോട് അനുസരണക്കേട് കാട്ടിയാൽ, എതിര് പ്രവർത്തിച്ചാൽ فَقُلْ അപ്പോൾ നീ പറയുക إِنِّي നിശ്ചയമായും ഞാൻ بَرِيٓءٌ നിരുത്തവാദിയാണ്, ഒഴിവായവനാണ് مِّمَّا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെക്കുറിച്ച് ﴾217﴿ وَتَوَكَّلْ നീ ഭരമേൽപിക്കുകയും ചെയ്യുക, അർപ്പിക്കുക عَلَى ٱلْعَزِيزِ പ്രതാപശാലിയുടെമേൽ ٱلرَّحِيمِ കരുണാനിധിയായ

---

'നിന്റെ അടുത്ത കുടുംബങ്ങൾക്ക് മുന്നറിയിപ്പ് നൽകുക' എന്ന വചനം അവതരിച്ചപ്പോൾ, റസൂൽ തിരുമേനി ﷺ ക്വുറൈശി ഗോത്രങ്ങളെ വിളിച്ചുവരുത്തി അവരോട് പൊതുവായും, പ്രത്യേകം പ്രത്യേകമായും ഇങ്ങനെ അറിയിച്ചതായി അബൂഹുറയ്റഃ (റ) ഉദ്ധരിക്കുന്നു:-

'ക്വുറൈശികളുടെ സമൂഹമേ! നിങ്ങളുടെ ദേഹങ്ങളെ നരകത്തിൽ നിന്നും നിങ്ങൾ രക്ഷപ്പെടുത്തുവിൻ. നിങ്ങൾക്ക് യാതൊരു ഉപദ്രവമാകട്ടെ, ഉപകാരമാകട്ടെ ചെയ്യാൻ നിശ്ചയമായും എനിക്ക് കഴിയുന്നതല്ല'. (انقذوا انفسكم من النار فانى لا املك لكم ضرا ولا نفعا) 'ലുഅയ്യിന്റെ -മകനായ കഅ്ബി (كَعب)ന്റെ സന്തതികളേ! നിങ്ങൾ നിങ്ങളുടെ ദേഹങ്ങളെ നരകത്തിൽ നിന്ന് രക്ഷപ്പെടുത്തിക്കൊള്ളുവിൻ! നിങ്ങൾക്ക് യാതൊരു ഉപദ്രവമാകട്ടെ, ഉപകാരമാകട്ടെ ചെയ്യാൻ നിശ്ചയമായും എനിക്ക് കഴിയുകയില്ല'. ഇങ്ങനെ, ക്വുസ്വയ്യ് (قَصى) ഗോത്രക്കാരെയും, അബ്ദുമനാഫ് ഗോത്രക്കാരെയും, അബ്ദുൽ മുത്ത്വലിബ് ഗോത്രക്കാരെയും വിളിച്ചു ഇതുപോലെ പറഞ്ഞു, പിന്നീട് സ്വന്തം മകൾ ഫാത്വിമ (റ)യെ വിളിച്ചു പറഞ്ഞു: 'മുഹമ്മദിന്റെ മകൾ ഫാത്വിമാ! നീ നിന്റെ ദേഹത്തെ നരകത്തിൽ നിന്ന് രക്ഷപ്പെടുത്തിക്കൊള്ളുക! നിനക്ക് യാതൊരു ഉപദ്രവമോ ഉപകാരമോ ചെയ്യാൻ എനിക്ക് കഴിയുന്നതല്ല. അറിഞ്ഞേക്കൂ: നിങ്ങൾക്ക് (എന്നോട്) നിശ്ചയമായും രക്തബന്ധമുണ്ട്. അത് ഞാൻ നനക്കേണ്ടപ്രകാരം നനച്ചുകൊള്ളുന്നതാണ്. അതായത്: ഇഹത്തിൽ ഞാൻ നിങ്ങളോട് കുടുംബബന്ധം പാലിക്കുന്നതാകുന്നു. അല്ലാഹുവിൽനിന്നും (ഉണ്ടാകുന്ന) യാതൊന്നുംതന്നെ ഞാൻ നിങ്ങൾക്ക് ഒഴിവാക്കുകയില്ല, (ബുഖാരി; മുസ്‌ലിം.)

സ്വന്തം കുടുംബത്തിന്റെ രക്ഷാമാർഗങ്ങളിൽ പ്രത്യേകം ഔത്സുക്യം കാണിക്കേണ്ടതുണ്ടെന്നും, നേതാക്കൾ തങ്ങളുടെ അനുയായികളോട് വിനയത്തിലും, സൗമ്യത്തിലും പെരുമാറേണ്ടതാണെന്നും, വേണ്ടത്രെ ഉപദേശിച്ചിട്ടും ജനങ്ങൾ അതനുസരിക്കാതെ പിടിവാ

ശിയിൽ നിലകൊള്ളുന്നപക്ഷം, കാര്യങ്ങൾ അല്ലാഹുവിൽ ഭരമേൽപിച്ചുകൊണ്ട് ഒഴിഞ്ഞുനിൽക്കേണ്ട താണെന്നും ഈ വചനങ്ങളിൽ നിന്ന് മനസ്സിലാക്കാം. 'അല്ലാഹുവിൽ ഭരമേൽപ്പിക്കുക' എന്ന് പറയാതെ, 'പ്രതാപശാലിയും കരുണാനിധിയുമായുള്ളവനിൽ ഭരമേൽപ്പിക്കുക' എന്ന് പറഞ്ഞത് അർത്ഥവത്താകുന്നു. പ്രതാപവും ശക്തിയും ഇല്ലാത്തവരിൽ ഭരമേൽപ്പിക്കുന്നത് കൊണ്ട് പ്രയോജനമൊന്നും ലഭിക്കുവാനില്ലല്ലോ, കാരുണ്യമില്ലാത്തവന് പ്രതാപമുണ്ടായിട്ടും കാര്യമില്ലതാനും. ഈ രണ്ട് ഗുണങ്ങളും അങ്ങേഅറ്റം പരിപൂർണമായവൻ അല്ലാഹു മാത്രമാണ്. കൂടാതെ– അടുത്ത വചനങ്ങളിൽ അനുസ്മരിപ്പിക്കുന്നത് പോലെ– എല്ലാം കണ്ടും കേട്ടും അറിയുന്ന സർവ്വജ്ഞാനിയും അവനാകുന്നു. അപ്പോൾ, 'തവക്കുലി'ന് (കാര്യങ്ങൾ ഭരമേൽപ്പിക്കുവാൻ) ഏത്നിലക്കും അർഹൻ അവൻതന്നെ. അവനിൽ ഭരമേൽപ്പിക്കുന്നവർ ഒരിക്കലും നിരാശപ്പെടേണ്ടതില്ല. അവരെ അവൻ സഹായിക്കുകയും, വിജയിപ്പിക്കുകയും തന്നെ ചെയ്യും.

ٱلَّذِى يَرَىٰكَ حِينَ تَقُومُ ﴿٢١٨﴾

**《218》 അതായത്: നീ നിന്നു (നമസ്കരിച്ചു) കൊണ്ടിരിക്കുന്ന സമയത്ത് നിന്നെ കണ്ടു കൊണ്ടിരിക്കുന്നവൻ;**

وَتَقَلُّبَكَ فِى ٱلسَّٰجِدِينَ ﴿٢١٩﴾

**《219》 'സുജൂദ്' [സാഷ്ടാംഗ നമസ്കാരം] ചെയ്യുന്നവരുടെകൂട്ടത്തിൽ നീ ചലിച്ചുകൊണ്ടിരിക്കുന്നതും (കാണുന്നവൻ).**

إِنَّهُۥ هُوَ ٱلسَّمِيعُ ٱلْعَلِيمُ ﴿٢٢٠﴾

**《220》 നിശ്ചയമായും, അവൻ തന്നെയാണ് (എല്ലാം) കേൾക്കുന്നവനും, അറിയുന്നവനും.**

---

《218》 الَّذِي യാതൊരുവൻ يَرَاكَ അവൻ നിന്നെ കാണുന്നു, കണ്ടുകൊണ്ടിരിക്കുന്നു حِينَ تَقُومُ നീ നിന്നുകൊണ്ടിരിക്കുന്ന സമയത്ത്, എഴുന്നേൽക്കുമ്പോൾ 《219》 وَتَقَلُّبَكَ നീ ചലിക്കുന്നതും, നിന്റെ നീക്കവും فِي السَّاجِدِينَ സുജൂദ് ചെയ്യുന്നവരുടെ കൂട്ടത്തിൽ 《220》 إِنَّهُ നിശ്ചയമായും അവൻ هُوَ അവൻ തന്നെ السَّمِيعُ കേൾക്കുന്നവൻ الْعَلِيمُ അറിയുന്നവൻ, സർവ്വജ്ഞൻ

---

حِينَ تَقُومُ എന്ന വാക്കിനാണ് 'നീ നിന്നു നമസ്കരിക്കുന്ന സമയം' എന്ന് അർത്ഥം കൊടുത്തിരിക്കുന്നത്. 'നീ നിൽക്കുന്ന സമയം– എഴുന്നേൽക്കുന്ന സമയം' എന്നാണ് നേരെ വാക്കർത്ഥം. 'നമസ്കാരത്തിലേക്ക് എഴുന്നേൽക്കുന്ന– നമസ്കാരത്തിന് പുറപ്പെടുന്ന –സമയം' എന്നും ഇവിടെ ഉദ്ദേശ്യമാകാം. ചില ക്വുർആൻ വ്യാഖ്യാതാക്കൾ ഈ അർത്ഥമാണ് കൽപിച്ചിട്ടുള്ളതും. രണ്ടിൽ ഏതർത്ഥം കൽപിച്ചാലും ഇവിടെ ആയത്തിന്റെ താൽപര്യത്തിൽ വ്യത്യാസം വരുവാനില്ല. അല്ലാഹു നിന്റെ ഓരോ അവസ്ഥയെയും പ്രവൃത്തിയെയും കണ്ടറിഞ്ഞുകൊണ്ടിരിക്കുന്നവനാണ് എന്നത്രെ ചുരുക്കത്തിൽ ആയത്തിന്റെ താൽപര്യം. പല ഘടകങ്ങൾ കൂടിച്ചേർന്നതാണ് നമസ്കാരകർമം. അതിലെ മൂന്ന് പ്രധാന ഘടകങ്ങളത്രെ

നിറുത്തം (القيام), 'റുകൂഉ്' (الركوع = കുമ്പിട്ടു നില്‍ക്കല്‍), 'സുജൂദ്' (السجود = സാഷ്ടാംഗം ചെയ്യല്‍) എന്നിവ. ആകയാല്‍, ഈ മൂന്ന് വാക്കുകളും അവയില്‍നിന്ന് ഉളവാകുന്ന ക്രിയാരൂപങ്ങളും, നാമവിശേഷണങ്ങളുമെല്ലാംതന്നെ ചില സന്ദര്‍ഭങ്ങളില്‍ നമസ്കാരത്തെ ഉദ്ദേശിച്ചു പ്രയോഗിക്കപ്പെടുക സാധാരണമാകുന്നു.

നമസ്കാരത്തിന്റെ വിഷയത്തില്‍ നബി തിരുമേനി ﷺ എത്രമാത്രം താല്‍പര്യം പ്രകടിപ്പിച്ചിരുന്നു എന്ന വസ്തുത പ്രസിദ്ധമാണല്ലോ. അഞ്ച് നേരത്തെ നിര്‍ബന്ധ നമസ്കാരത്തിന് പുറമെ, അവയുടെ മുമ്പും പിമ്പുമായികൊണ്ടും, ചില പ്രത്യേക സന്ദര്‍ഭങ്ങളിലായിക്കൊണ്ടും അവിടുന്ന് പല ഐച്ഛിക നമസ്കാരങ്ങളും (النوافل) പതിവാക്കിയിരുന്നു. രാത്രിയില്‍ വളരെയേറെ സമയം അവിടുന്ന് നമസ്കാരത്തില്‍ ചിലവഴിച്ചിരുന്നതും, ചിലപ്പോള്‍ കാലില്‍ നീരുകെട്ടി വീങ്ങുമാറ് നിന്നു നമസ്കരിച്ചിരുന്നതും, അങ്ങേഅറ്റം ഭക്തിനിര്‍ഭരമായ നിലയില്‍ അത് നിര്‍വ്വഹിച്ചിരുന്നതും, നബിചര്യയില്‍ പരക്കെ അറിയപ്പെട്ട സംഗതികളാണ്. വല്ല ആപല്‍ഭയവും നേരിട്ടാല്‍ അവിടുന്ന് നമസ്കാരത്തെ അഭയം പ്രാപിക്കുക പതിവായിരുന്നു. നമസ്കാരമാണെങ്കില്‍ ശാരീരികമായ ആരാധനാ കര്‍മങ്ങളില്‍വെച്ച് ഏറ്റവും ശ്രേഷ്ഠമായതും അല്ലാഹുവിന്റെ മുമ്പില്‍ ഏറ്റവുമധികം ഭയഭക്തി അര്‍പ്പിക്കുന്നതുമായ ഒരു കര്‍മവും!. ഈ നിലക്ക് നീ നിന്നു നമസ്കരിക്കുന്നതും– നമസ്ക്കാരത്തിന് നില്‍ക്കുന്നതും– സുജൂദ് ചെയ്യുന്നവരുടെ കൂട്ടത്തില്‍ ചലിച്ചുകൊണ്ടിരിക്കുന്നതും– നമസ്ക്കരിക്കുന്നവര്‍ക്ക് നേതൃത്വം നല്‍കിക്കൊണ്ട് അവരുടെ കൂട്ടത്തില്‍ കഴിഞ്ഞുകൂടുന്നതും– അല്ലാഹു കാണുന്നുണ്ടെന്ന് നബി ﷺ യോട് അഭിമുഖമായി പ്രസ്താവിച്ചിട്ടുള്ളത് നബി ﷺ യെ സംബന്ധിച്ചിടത്തോളം, മഹത്തായ ഒരു സന്തോഷവാര്‍ത്തയും, അനുമോദനവും തന്നെയാകുന്നു. അതൊന്നും അല്ലാഹു പാഴാക്കുകയില്ല; അതിനെല്ലാമുള്ള വമ്പിച്ച പ്രതിഫലങ്ങളും, ഉന്നതമായ സ്ഥാനമാനങ്ങളും, താങ്കള്‍ക്ക് ലഭിക്കുക തന്നെ ചെയ്യും; അങ്ങേഅറ്റത്തെ ഭക്തിപുരസ്സരം നടത്തുന്ന താങ്കളുടെ പ്രാര്‍ത്ഥനാകര്‍മങ്ങള്‍ക്ക് ഉത്തരം ലഭിക്കാതിരിക്കുകയില്ല എന്നിങ്ങനെയുള്ള സൂചനകള്‍ അതിലടങ്ങുന്നു.

അതേ സമയത്ത് നമ്മെ സംബന്ധിച്ചിടത്തോളം മറ്റൊരു സൂചനയും അതില്‍ അന്തര്‍ഭവിച്ചു കാണാം. നമസ്കാരത്തില്‍ മനസ്സാന്നിധ്യവും, ഭയഭക്തിയും ഒഴിച്ചുകൂടാത്തതാണെന്ന്. അല്ലാഹു നമ്മെ നോക്കിക്കണ്ടുകൊണ്ടിരിക്കുന്നുവെന്ന ബോധത്തോടുകൂടിയായിരിക്കണം നമസ്കരിക്കുന്നതെന്നും അത് ധ്വനിപ്പിക്കുന്നു. നബി ﷺ ഒരു ഹദീഥില്‍ ഇപ്രകാരം അരുളിച്ചെയ്തിട്ടുള്ളത് ഇവിടെ പ്രസ്താവ്യമാണ്: **اعبد الله كانك تراه فان لم تكن تراه فانه يراك - مسلم** (നീ അല്ലാഹുവിനെ കണ്ടുകൊണ്ടിരിക്കുന്ന പ്രകാരം അവന്ന് 'ഇബാദത്ത്' –ആരാധന– ചെയ്യുക. എന്നാല്‍, നീ അവനെ കാണുന്നില്ലെങ്കിലും നിശ്ചയമായും അവന്‍ നിന്നെ കണ്ടുകൊണ്ടിരിക്കുന്നു. (മുസ്‌ലിം)

هَلۡ أُنَبِّئُكُمۡ عَلَىٰ مَن تَنَزَّلُ ٱلشَّيَٰطِينُ ﴿٢٢١﴾

**﴾221﴿ ആരുടെമേലാണ് പിശാചുക്കള്‍ ഇറങ്ങുന്നതെന്ന് ഞാന്‍ നിങ്ങള്‍ക്ക് വര്‍ത്തമാനം അറിയിച്ചു തരട്ടെയോ?–**

**﴾222﴿ മഹാ വ്യാജക്കാരനും ദുഷ്ട**

تَنَزَّلُ عَلَىٰ كُلِّ أَفَّاكٍ أَثِيمٍ ﴿٢٢٢﴾

നുമായ എല്ലാവരുടെയും മേലത്രെ (പിശാചുക്കൾ) ഇറങ്ങുന്നത്.

يُلْقُونَ ٱلسَّمْعَ وَأَكْثَرُهُمْ كَٰذِبُونَ ﴿٢٢٣﴾

《223》 അവർ ചെവികൊടുക്കുന്നതാണ്; അവരിൽ അധികമാളും വ്യാജം പറയുന്നവരാകുന്നു.

---

《221》 هَلْ أُنَبِّئُكُمْ ഞാൻ നിങ്ങൾക്ക് വർത്തമാനം അറിയിച്ചു തരട്ടെയോ عَلَىٰ مَنْ ആരുടെ മേലാണ് تَنَزَّلُ ഇറങ്ങുന്നത് (എന്ന്) الشَّيَاطِينُ പിശാചുക്കൾ 《222》 تَنَزَّلُ അവ ഇറങ്ങുന്നു عَلَىٰ كُلِّ أَفَّاكٍ എല്ലാ മഹാവ്യാജക്കാരന്റെ മേലും, വലിയ നുണക്കാരുടെ മേൽ أَثِيمٍ ദുഷ്ടനായ, വളരെ കുറ്റം ചെയ്യുന്നവനായ 《223》 يُلْقُونَ അവർ ഇട്ടുകൊടുക്കുന്നു السَّمْعَ കേൾവി, കേട്ടത് وَأَكْثَرُهُمْ അവരിൽ അധികമാളും كَاذِبُونَ വ്യാജം (കളവ്) പറയുന്നവരാണ്

---

ക്വുർആൻ പിശാച് മുഖേന അവതരിച്ചതല്ല, അത് പിശാചിന് യോജിച്ചതും, സാധ്യമാകുന്നതും അല്ല എന്നൊക്കെ ഇതിനുമുമ്പ് പ്രസ്താവിച്ചുവല്ലോ. എന്നാൽ, പിശാച് ഏത് തരത്തിലുള്ള ആളുകളുമായിട്ടാണ് ബന്ധപ്പെടുക, അവന്റെ വരവും ഉപദേശവും ഉണ്ടാകുക ആർക്കാണ് എന്നത്രെ ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. കള്ളവും നുണയും പതിവാക്കിയ മഹാ വ്യാജക്കാർ, പാപങ്ങളും ദുഷ്പ്രവൃത്തികളും പതിവാക്കിയ ദുഷ്ടൻമാർ ഇവരാണ് പിശാചിന്റെ ബന്ധുക്കൾ. അവരിലാണ് പിശാചിന്റെ സാന്നിദ്ധ്യവും, ഉപദേശവും ഉണ്ടാവുക. മനുഷ്യർക്ക് അറിയാൻ കഴിവില്ലാത്ത ചില കാര്യങ്ങൾ പിശാചുക്കൾക്ക് അറിയാൻ സാധിച്ചേക്കും. അവർ ഒരുതരം അദൃശ്യസൃഷ്ടികളാണല്ലോ. നബി തിരുമേനി ﷺ ക്ക് പ്രവാചകത്വം ലഭിക്കുന്നതിനുമുമ്പ് അവർ ആകാശം വരെ കയറിയിരുന്നുവെന്നും, മലക്കുകളിൽനിന്ന് ചില വാർത്തകൾ കട്ടുകേട്ടിരുന്നുവെന്നും നാം മുമ്പ് ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഇങ്ങനെയുള്ള വാർത്തകൾ പിശാചുക്കൾ അത്തരക്കാർക്ക് എത്തിച്ചുകൊടുക്കുകയും, അതിൽകൂടി ധാരാളം വ്യാജങ്ങളും കൂട്ടിക്കലർത്തി അവർ ജനമദ്ധ്യെ പ്രചരിപ്പിക്കുകയും ചെയ്യുന്നതാണ്.

ഇമാം ബുഖാരീ (റ) ആഇശഃ (റ)യിൽ നിന്നും ഉദ്ധരിക്കുന്ന ഒരു ഹദീഥ് ഈ വിഷയം വ്യക്തമാക്കുന്നു, ഹദീഥ് ഇപ്രകാരമാണ്: 'ചില ആളുകൾ ഗണിതക്കാരെ (ജോൽസ്യക്കാരെ സംബന്ധിച്ച് നബി ﷺ യോട് ചോദിക്കുകയുണ്ടായി. നബി ﷺ പറഞ്ഞു ليسوا بشيئ (അവർ ഒന്നും തന്നെയല്ല- അതിൽ യാതൊരടിസ്ഥാനവുമില്ല, അപ്പോൾ അവർ ചോദിച്ചു: അവർ ചില കാര്യങ്ങളെക്കുറിച്ച് സംസാരിക്കുന്നത് യഥാർത്ഥമാകാറുണ്ടല്ലോ? അപ്പോൾ തിരുമേനി ഇങ്ങനെ മറുപടി പറഞ്ഞു: تلك الكلمة من الحق يخطفها الجنى فيقرقرها فى اذن وليه كقرقرة الدجاج فيخلطون معها اكثر من مائة كذبة (യഥാർത്ഥമായി പുലരുന്ന ആ വാക്ക് ജിന്ന് വർഗത്തിൽ പെട്ടവൻ തട്ടിയെടുക്കുന്നതാണ്, എന്നിട്ട് അവൻ തന്റെ ബന്ധുക്കളുടെ കാതിൽ, പിടക്കോഴി 'കറകറ' എന്ന് കുറുകും പ്രകാരം അത് കുറുകി- മന്ത്രിച്ചു- കൊടുക്കുന്നു. അങ്ങനെ, അവർ അതിൽകൂടി നൂറിലേറെ കളവും കൂട്ടിക്കലർത്തുന്നു.' (رواه البخارى) ഈ വിഷയകമായി ബുഖാരീ (റ), മുസ്‌ലിം (റ) മുതലായവർ പല മാർഗങ്ങ

ളിൽനിന്നും ഹദീഥുകൾ വേറെയും ഉദ്ധരിച്ചു കാണാം. പിശാചുക്കൾ മലക്കുകളിൽ നിന്ന് കട്ടു കേൾക്കുന്നതിനെ ഉദ്ദേശിച്ചാണ് ഈ ഹദീഥിൽ ജിന്ന് വർഗത്തിൽ പെട്ടവൻ തട്ടിയെടുക്കുന്നത് (يخطفها الجنى) എന്ന് പറഞ്ഞിട്ടുള്ളത്

പിശാചിന്റെ വൈതാളികരായ ചില പ്രശ്നക്കാരിൽനിന്നും, ഗണിതക്കാരിൽനിന്നും– അവർ പല പേരുകളിലും അറിയപ്പെടാറുണ്ടെങ്കിലും ശരി– കേൾക്കാറുള്ള ചുരുക്കം ചില വാർത്തകൾ ശരിയായി അനുഭവപ്പെട്ടു കാണുന്നതിനാൽ ഇന്നും എത്രയോ ആളുകൾ വഞ്ചിതരായിക്കൊണ്ടിരിക്കുന്നു. അത്തരക്കാരെ സമീപിക്കുന്ന പാമരൻമാർക്കോ, പ്രസ്തുത വൈതാളികൻമാർക്കോ കണ്ടറിയുവാൻ കഴിഞ്ഞിട്ടില്ലാത്ത ഏതെങ്കിലും വാർത്തകൾ പിശാച് കണ്ടറിയുകയും, പല വ്യാജമന്ത്രങ്ങളുടെ കൂട്ടത്തിൽ ആ വാർത്തയും അവൻ അവർക്ക് ദുർബ്ബോധനം ചെയ്കയും ചെയ്തേക്കുന്നതാണ്. അതുകൊണ്ടാണ്– ഹദീഥിൽ സൂചിപ്പിച്ചപ്രകാരം –ഏതോ ചില കാര്യങ്ങൾ പ്രശ്നക്കാർ പറയുന്നത് ഒത്തുവരുന്നത്. ഈ വാസ്തവം അവർ മനസ്സിലാക്കുന്നില്ല. (പിശാചുക്കളെയും, അവർ മലക്കുകളിൽ നിന്ന് ചിലത് കട്ടു കേട്ടിരുന്നതിനെയുംകുറിച്ച് കൂടുതൽ വിവരം സൂ: വസ്സ്വാഫ്ഫാത്തിൽ കാണാം. إن شاء الله സൂ: ഹിജ്റിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പും നോക്കുക.)

223 –ാം വചനത്തിൽ يُلْقُونَ السَّمْعَ എന്ന വാക്കിനാണ് 'അവർ ചെവികൊടുക്കുന്നു'വെന്ന് നാം അർത്ഥം കല്പിച്ചത്. ശ്രദ്ധിച്ചു കേൾക്കുക– കേൾക്കുവാനായി ചെവിയോർക്കുക –എന്ന് താൽപര്യം: السمع (സംഉ്) എന്നാൽ 'കേൾവി' എന്നും, يلقون (യുൽക്വൂന) എന്നാൽ 'ഇട്ടുകൊടുക്കും' എന്നുമത്രെ പദാർത്ഥം. രണ്ടുംകൂടി മേൽപ്രകാരം ഘടിപ്പിക്കുമ്പോൾ, നാം പറഞ്ഞ ഉദ്ദേശ്യാർത്ഥം വരുന്നു. ഈ പ്രയോഗം ഇതേ അർത്ഥത്തിൽ സൂ: ക്വാഫ് 37ലും കാണാം. കൂടാതെ, السمع എന്ന വാക്ക് 'കേൾക്കപ്പെട്ട കാര്യം' (المسموع) എന്ന അർത്ഥത്തിലും വരാവുന്നതാണ്. يلقون എന്നക്രിയയിൽ അതിന്റെ കർത്താവായി സ്ഥിതി ചെയ്യുന്ന സർവ്വനാമം (ضمير) പിശാചുക്കളെ ഉദ്ദേശിച്ചും, മഹാവ്യാജക്കാരും ദുഷ്ടൻമാരുമായ ആളുകളെ ഉദ്ദേശിച്ചും ആയിരിക്കാനും ഇടയുണ്ട്. അതുപോലെത്തന്നെ, 'അവരിൽ അധികവും' എന്ന് നാം അർത്ഥം കൽപിച്ച وَأَكْثَرُهُمْ എന്ന വാക്കിലെ هُمْ എന്ന സർവ്വനാമവും ഈ രണ്ട് കൂട്ടരിൽ ഓരോന്നിലേക്കും മടങ്ങുന്നതാവുകയും ചെയ്യാം. ഈ വസ്തുതകൾ കണക്കിലെടുത്തുകൊണ്ട് ഈ വചനത്തിന്റെ സാരം താഴെ കാണുന്ന രൂപങ്ങളിലെല്ലാം വിവരിക്കപ്പെട്ടുകാണാം. പക്ഷേ, പ്രത്യക്ഷത്തിൽ അവ ഏറെക്കുറെ വ്യത്യസ്തങ്ങളായി തോന്നാമെങ്കിലും നാം മുകളിൽ നൽകിയ വിവരണത്തിൽനിന്ന് പുറത്തുപോകുന്നില്ലതാനും.

(1) പിശാചുക്കളിൽനിന്ന് ചില വാർത്തകൾ അറിയുവാനായി ചെവികൊടുക്കുകയും– പരിശ്രമം നടത്തുകയും –അങ്ങനെ അവർക്ക് ലഭിച്ചേക്കുന്ന വാർത്തകളിൽ ധാരാളം കളവും കൂട്ടിച്ചേർത്തുകൊണ്ട് അവർ തങ്ങളുടെ ബന്ധുക്കളായ ഗണിതക്കാർ മുതലായവർക്ക് നൽകുകയും ചെയ്യുന്നു.

(2) പിശാചുക്കൾ കേട്ട വാർത്തകളെ അവർ തങ്ങളുടെ ബന്ധുക്കൾക്ക് രഹസ്യമായി ബോധനം നൽകുകയും, ആ ബന്ധുക്കൾ അതിൽ ധാരാളം കളവുകൾ കൂട്ടിച്ചേർത്തു ജനമദ്ധ്യേ പ്രചാരം ചെയ്കയും ചെയ്യുന്നു.

(3) വ്യാജക്കാരായ ദുഷ്ടജനങ്ങൾ പിശാചുക്കളിൽ നിന്ന് വാർത്തകൾ ലഭിക്കുവാനായി ശ്രമം നടത്തുകയും അവർ ഈ ദുഷ്ടൻമാർക്ക് കള്ളവാർത്തകൾ രഹസ്യബോധനം നൽകുകയും ചെയ്യുന്നു.

(4) പ്രസ്തുത ദുഷ്ടവർഗം പിശാചുക്കളിൽ നിന്ന് കേൾക്കുന്ന വിവരങ്ങൾ കള്ളം കലർത്തിക്കൊണ്ട് പ്രചരിപ്പിക്കുന്നു. (كما في الرازى وغيره)

ഖുർആൻ ഒരുതരം കവിതയാണ്. മുഹമ്മദ് ഒരു കവിയാണ് എന്നിങ്ങനെയും ശത്രുക്കൾ ആരോപിക്കുക പതിവായിരുന്നു. ഇതിന്റെ നിരർത്ഥതയെക്കുറിച്ചാണ് അടുത്ത വചനങ്ങളിൽ കാണുന്നത്.

وَٱلشُّعَرَآءُ يَتَّبِعُهُمُ ٱلْغَاوُۥنَ ﴿٢٢٤﴾

**﴾224﴿ കവികളാകട്ടെ, അവരെ പിൻപറ്റുക ദുർമാർഗികളാകുന്നു.**

أَلَمْ تَرَ أَنَّهُمْ فِى كُلِّ وَادٍ يَهِيمُونَ ﴿٢٢٥﴾

**﴾225﴿ നീ കണ്ടിട്ടില്ലേ, അവർ (ഭാവനയുടെ) എല്ലാ താഴ്‌വരയിൽകൂടിയും അലഞ്ഞുനടക്കുന്നതാണ് എന്ന്?!**

وَأَنَّهُمْ يَقُولُونَ مَا لَا يَفْعَلُونَ ﴿٢٢٦﴾

**﴾226﴿ അവർ, തങ്ങൾ പ്രവർത്തിക്കാത്തത് പറഞ്ഞുകൊണ്ടിരിക്കുമെന്നും (കണ്ടിട്ടില്ലേ)?!**

---

﴾224﴿ وَالشُّعَرَاءُ കവികളാകട്ടെ يَتَّبِعُهُمُ അവരെ പിൻപറ്റുന്നു, അനുഗമിക്കും الْغَاوُونَ വഴിതെറ്റിയവർ, ദുർമാർഗികൾ ﴾225﴿ أَلَمْ تَرَ നീ കണ്ടിട്ടില്ലേ أَنَّهُمْ നിശ്ചയമായും അവർ فِي كُلِّ وَادٍ എല്ലാ താഴ്‌വരയിൽ കൂടിയും, എല്ലാ തുറയിലും يَهِيمُونَ അലഞ്ഞു നടക്കുന്നു, ചുറ്റിത്തിരിയുന്നു (എന്ന്) ﴾226﴿ وَأَنَّهُمْ നിശ്ചയമായും അവർ يَقُولُونَ പറയുന്നു (എന്നും) مَالَا يَفْعَلُونَ അവർ ചെയ്യാത്തത്

---

ഖുർആൻ കവിവാക്യമല്ലെന്ന് സൂ: അൽഹാക്കഃ (الحاقة): 41 ലും, നബിﷺക്ക് കവിത അറിഞ്ഞുകൂടാ, അത് അവിടുത്തേക്ക് യോജിക്കുന്നതുമല്ല എന്ന് സൂ: യാസീൻ 69 ലും അല്ലാഹു വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. നബിﷺക്ക് അത് യോജിച്ചതല്ലെന്നുള്ളതിൽ അടങ്ങിയ രഹസ്യം ഈ വചനങ്ങളിൽ നിന്ന് ഗ്രഹിക്കാവുന്നതാണ്. ജനങ്ങളെ സ്വാധീനിക്കുവാനും, ഹൃദയങ്ങളെ വശീകരിക്കുവാനും കവിതക്കുള്ള ശക്തി വളരെ വമ്പിച്ചതാണ്. ഏറെക്കുറെ എല്ലാ കാലത്തും, ഏത് ഭാഷക്കാർക്കിടയിലും കവികൾക്ക് ജനമദ്ധ്യേ ഒരു സ്ഥാനമുണ്ടായിരിക്കും. ഖുർആൻ അവതരിക്കുന്ന കാലത്തുള്ള അറബികൾക്കിടയിൽ കവിതയുടെ സ്ഥാനം ഏറ്റവും വമ്പിച്ചതായിരുന്നു. പ്രതാപശാലിയായ ഒരു ഭരണനേതാവിനെപ്പോലും വെല്ലുന്ന സ്വാധീനം ഒരു കവിക്ക് ചിലപ്പോൾ സംസിദ്ധമായേക്കും. ദീർഘകാലം നീണ്ടുനിൽക്കുന്ന യുദ്ധങ്ങൾക്കും, ഒരു വമ്പിച്ച ഗോത്രത്തിന്റെ അധഃപതനത്തിനും, നേരെമറിച്ച് പുരോഗതിക്കും ഒരുപക്ഷേ ഒരു കവിയുടെ ചില കവിതാശകലങ്ങൾ കാരണമായേക്കും. ഖുർആനെ നേർക്കുനേരെ സധൈര്യം മുന്നോട്ടു വന്നു പരാജയപ്പെടുത്തുവാൻ സാധിക്കാതെ ഗതിമുട്ടിയ ശത്രുക്കൾ, അതിന്റെ അസാധാ

രണ സാഹിത്യവൈഭവത്തിന്റെയും, അതിന്റെ അമാനുഷികമായ വശ്യശക്തിയുടെയും മുമ്പിൽ ചിറച്ചുനിൽക്കേണ്ടിവന്നു. അതിൽനിന്ന് ഉടലെടുത്ത ഒരു വാദമാണ് ഈ കവിതാ വാദം. പ്രസ്തുത വാദത്തിന്റെ നിരർത്ഥത യുക്തിന്യായങ്ങൾ മുഖേന ഈ വചനങ്ങൾ ചൂണ്ടിക്കാട്ടുന്നു.

കവികളെ പിൻപറ്റി നടക്കുന്നവർ– അവരുടെ അനുയായികളും, ഭക്തൻമാരും– ദുർമാർഗികളായിരിക്കും. മറ്റൊരു പ്രകാരത്തിൽ പറയുകയാണെങ്കിൽ, കവികളിൽനിന്ന് അവരുടെ അനുയായികൾക്ക് ലഭിക്കുന്ന പ്രചോദനങ്ങൾ സൻമാർഗത്തിന് പകരം ദുർമാർഗത്തിലേക്കുള്ള വാസനയും, സൽകർമ്മത്തിന് പകരം ദുഷ്കർമ്മങ്ങൾ ചെയ്യാനുള്ള പ്രോത്സാഹനവും ആയിരിക്കും. എന്നാൽ നബി ﷺ യുടെയും, അവിടുത്തെ അനുയായികളുടെയും സ്ഥിതി അതിന് വിപരീതമാകുന്നു. നബി ﷺ യാണെങ്കിൽ, അവരെ സത്യവിശ്വാസത്തിലേക്കും സ്വർഗത്തിലേക്കും നയിക്കുന്നു. അവർക്ക് സൽകർമ്മങ്ങൾ ചെയ്യാൻ പ്രേരണ നൽകുകയും ചെയ്യുന്നു. അങ്ങനെ അവർ സൻമാർഗികളും, സുകൃതവാൻമാരുമാണ്. നബി ﷺ ഒരു കവിയായിരുന്നുവെങ്കിൽ ഇപ്രകാരം സംഭവിക്കുമായിരുന്നില്ല. ഇതാണ് ആദ്യത്തെ വചനത്തിലെ ആശയം. ഇപ്പറഞ്ഞതിന് രണ്ട് കാരണങ്ങളാണ് –അനുഭവം സാക്ഷ്യം വഹിക്കുന്ന രണ്ട് വസ്തുതകളാണ്– പിന്നത്തെ രണ്ട് വചനങ്ങളിൽ പ്രസ്താവിക്കുന്നത്.

1 –ാമത്തേത്: കവികൾ എല്ലാ താഴ്‌വരയിലൂടെയും അലഞ്ഞുനടക്കുന്നുവെന്നുള്ളതാണ്. അതെ, ഭാവനാലോകത്ത് സഞ്ചാരം നടത്തിക്കൊണ്ടിരിക്കുന്നവരാണ് കവികൾ. അവരുടെ മനോദൃഷ്ടിയിൽപെടുന്ന എല്ലാ താഴ്‌വരയിലും– ഗുണദോഷവിവേചനമന്യെ– യഥേഷ്ടം അവർ വിഹരിക്കും. തങ്ങളുടെ ഏതെങ്കിലും കഴിവുകേടല്ലാതെ ആ സ്വൈര്യസഞ്ചാരത്തിന് പരിധി നിർണയിക്കുന്ന ഒരു മാനദണ്ഡം അവർക്കില്ല. കവികളുടെ പൊതുസ്വഭാവമാണിത്. ഈ സഞ്ചാരത്തിൽ നിർവിഘ്നം എത്രകണ്ട് മുന്നോട്ട് പോകുവാൻ കഴിയുന്നുവെന്നുള്ളതാണ് കവികളുടെ സ്ഥാനം കണക്കാക്കുന്നതിലുള്ള അളവുകോലും. പ്രേമകഥനം, കാമചേഷ്ടകൾ, സ്ത്രീസൗന്ദര്യം, സൗന്ദര്യവർദ്ധന, അധികപ്രശംസ, പരദൂഷണം, പഴി എന്നിത്യാദികളാൽ നിറഞ്ഞതാണ് മിക്കവാറും അവരുടെ ഭാവനാലോകം. നല്ലതിനെ ചീത്തയായും, ചീത്തയായതിനെ നല്ലതായും ചിത്രീകരിക്കുക, നിസ്സാരമായതിനെ പർവ്വതീകരിച്ചും മറിച്ചും അവതരിപ്പിക്കുക. പരിപാവനവും പവിത്രവുമായ കാര്യങ്ങളെ അപഹാസ്യമായി കാണിക്കുക, അധാർമികവും നികൃഷ്ടവുമായതിനെ പരിശുദ്ധവും പുരോഗമനവുമായി സമർത്ഥിക്കുക, ഇല്ലാത്തതിനെ ഉള്ളതായും മറിച്ചും സ്ഥാപിക്കുക, ജനസാമാന്യങ്ങൾക്കും കക്ഷികൾക്കുമിടയിൽ ശത്രുതയും വൈരാഗ്യവും വളർത്തുക, ആഭിജാത്യത്തിലും സ്ഥാനമാനാദി യോഗ്യതകളിലും അഹങ്കരിക്കുക, ധീരതയും ഗുണകാംക്ഷയും അഭിനയിക്കുക മുതലായവയത്രെ കവിസാധാരണമായ ആശയങ്ങൾ.

2 –ാമത്തേത്: കവികൾ, തങ്ങൾ പ്രവർത്തനത്തിൽ കൊണ്ടുവരാത്തത് പറയുന്നുവെന്നുള്ളതാകുന്നു. ഒന്നാമത്തെ കാരണത്തിന്റെ അനിവാര്യഫലമാണിത്. അന്യരെ ഉപദേശിക്കുവാനും, ആക്ഷേപിക്കുവാനും, പ്രശംസിക്കുവാനും, വിമർശിക്കുവാനുമെല്ലാം കവികൾ മിടുക്കൻമാരായിരിക്കും. പക്ഷേ, സ്വന്തം കാര്യം വിസ്മരിക്കുകയും ചെയ്യും. ചെയ്യാത്തതും ചെയ്യാൻ കഴിവില്ലാത്തതും എടുത്തുകാട്ടി പ്രകീർത്തനം ചെയ്യാൻ മടിക്കുകയില്ല. ചുരുക്കിപ്പറഞ്ഞാൽ, വസ്തുതകൾ ഉള്ളത് പോലെ മാത്രം വർണിച്ചും, മാന്യവും ഉത്തമവുമായ നിലയിൽ പ്രകാശിപ്പിച്ചും കവിതകൾ അവതരിപ്പിക്കുന്ന കവികൾ വളരെ വിരളമത്രെ.

മുൻകാലത്തെ കവിതകളിൽ മാത്രമല്ല മേൽകണ്ട ദോഷങ്ങളുള്ളത്. യാതൊരു ഉത്തമല

ക്ഷ്യമോ, സദുദ്ദേശ്യമോ ഇല്ലാത്ത ഇന്നത്തെ കവിതാസാഹിത്യങ്ങളിലും, ധാർമികമൂല്യങ്ങളും മനുഷ്യഗുണങ്ങളും നാമവശേഷമാക്കിക്കൊണ്ട് കേവലം പൈശാചികമായ ദുർവാസനകളും മൃഗീയമായ നടപടിക്രമങ്ങളും പ്രചരിപ്പിച്ചുവരുന്ന ഇന്നത്തെ വിവിധകലാസാഹിത്യങ്ങളിലും ഉപരിസൂചിതങ്ങളായ ദോഷങ്ങൾ തികച്ചും– അല്ല, എത്രയോ കൂടുതലായിത്തന്നെ– കാണാവുന്നതാണ്. എന്നാൽ, കവിവർഗത്തിൽപെട്ട എല്ലാ വ്യക്തികളും ഇങ്ങനെയുള്ളവരാണെന്ന് ഇതിനർത്ഥമില്ല. ബഹുഭൂരിഭാഗവും ഏറെക്കുറെ അങ്ങനെയായിരിക്കുമെങ്കിലും ചിലർ ഇത്തരം ദോഷങ്ങൾ ബാധിക്കാത്തവരുമുണ്ടായിരിക്കും. അവർക്ക് ഈ ആക്ഷേപം ബാധകവുമല്ല. മാത്രമല്ല, അത്യാകർഷകമായ നിലയിൽ സാരോപദേശങ്ങൾ ചെയ്യാനും, ഉന്നതമായ ആദർശങ്ങളും തത്വങ്ങളും പ്രചരിപ്പിക്കുവാനും, ജനങ്ങൾക്ക് സൽപന്ഥാവിലേക്ക് ആവേശം നൽകുവാനും കവിതവഴി സാധിക്കുന്നതാണ്. ഈ വഴിക്ക് തങ്ങളുടെ കവിതാവാസന തിരിക്കുന്നപക്ഷം അവരുടെ കൃത്യം പ്രശംസനീയവും പുണ്യകരവുമായിരിക്കും. എന്നാൽ, മേൽ പ്രസ്താവിച്ച കവിദോഷങ്ങൾ ബാധിക്കാത്തവർ ആരായിരിക്കുമെന്ന് അടുത്തവചനത്തിൽ നിന്ന് മനസ്സിലാക്കാം:–

إِلَّا ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ وَذَكَرُوا۟ ٱللَّهَ كَثِيرًا وَٱنتَصَرُوا۟ مِنۢ بَعْدِ مَا ظُلِمُوا۟ ۗ وَسَيَعْلَمُ ٱلَّذِينَ ظَلَمُوٓا۟ أَىَّ مُنقَلَبٍ يَنقَلِبُونَ ﴿٢٢٧﴾

﴿227﴾ **വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും, അല്ലാഹുവിനെ ധാരാളം സ്മരിക്കുകയും, തങ്ങൾ അക്രമിക്കപ്പെട്ടതിന് ശേഷം (പ്രതികാരംവഴി) രക്ഷാനടപടിയെടുക്കുകയും ചെയ്തവരൊഴികെ. [ഇവർ അതിൽനിന്ന് ഒഴിവാണ്.] അക്രമം പ്രവർത്തിച്ചവർ ഉടനെ അറിഞ്ഞുകൊള്ളും, ഏതൊരു പര്യവസാനത്തിലാണ് അവർ തിരിഞ്ഞെത്തുകയെന്ന്!**

---

﴿227﴾ إِلاَّالَّذِينَ യാതൊരു കൂട്ടരൊഴികെ آمَنُوا അവർ വിശ്വസിച്ചിരിക്കുന്നു وَعَمِلُوا പ്രവർത്തിക്കയും ചെയ്തിരിക്കുന്നു الصَّالِحَاتِ സൽക്കർമ്മങ്ങൾ وَذَكَرُوا അവർ സ്മരിക്കുകയും (ഓർക്കുകയും, പ്രസ്താവിക്കുകയും) ചെയ്തു اللهَ അല്ലാഹുവിനെ كَثِيرًا ധാരാളം, വളരെ وَانْتَصَرُوا അവർ രക്ഷാനടപടി സ്വീകരിക്കുകയും ചെയ്തു, പ്രതികാരനടപടി എടുക്കയും ചെയ്തു, വിജയം നേടുകയും ചെയ്തു مِنْ بَعْدِ ശേഷമായി مَاظُلِمُوا അവർ അക്രമം ചെയ്യപ്പെട്ടതിന്റെ وَسَيَعْلَمُ ഉടനെ അറിഞ്ഞുകൊള്ളും, വഴിയെ അറിയാറാകും الَّذِينَ ظَلَمُوا അക്രമം ചെയ്തവർ أَيَّ مُنْقَلَبٍ ഏതൊരു പര്യവസാനത്തിലാണ് يَنْقَلِبُونَ അവർ തിരിഞ്ഞെത്തുന്നത്, എത്തിച്ചേരുന്നത്, മടങ്ങിയെത്തുന്നത് (എന്ന്)

ആക്ഷേപത്തിന് വിധേയരല്ലാത്ത നല്ല കവികളുടെ ലക്ഷണങ്ങൾ ഈ വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. 1) സത്യവിശ്വാസം. 2) സൽക്കർമ്മം. 3) അല്ലാഹുവിനെ ധാരാളമായി സ്മരിക്കൽ. 4) ഇങ്ങോട്ട് കവിത വഴി അക്രമം നടത്തിയവരോട് പ്രതികാര മായി അങ്ങോട്ടും കവിതവഴി നടപടിയെടുക്കുക. ഇവയാണത്.

സത്യവിശ്വാസത്തിൽ അധിഷ്ഠിതമായതും, അതിനെതിരായ ഭാവനാഗതികളില്ലാത്ത തും, സൽക്കർമ്മങ്ങൾക്ക് പ്രചോദനവും മാതൃകയും നൽകുന്നതും, അല്ലാഹുവിന്റെ മഹൽഗു ണങ്ങളെയും അവന്റെ നിയമനിർദ്ദേശങ്ങളെയും എടുത്തു കാട്ടുകവഴി അവനെ ധാരാളം ഓർമിപ്പിക്കുന്നതുമായിരിക്കണം മുസ്‌ലിംകളുടെ കവിത. ഇങ്ങനെയുള്ള കവിതകളെ മേൽ കാണിച്ച ദോഷങ്ങൾ മലിനപ്പെടുത്തുകയില്ലെന്നുള്ളത് സ്വാഭാവികമാണ്. ശത്രുക്കളുടെ ഭാഗ ത്ത് നിന്ന് അക്രമമായി തൊടുത്തുവിടപ്പെടുന്ന പരിഹാസത്തിന്റെയും, ധിക്കാരത്തിന്റെയും കവിതകൾക്ക് പകരം അങ്ങോട്ടും അതേ നിലയിൽ കവിതകൾ തൊടുത്തുവിടാവുന്നതാ ണ്. പക്ഷേ, അവാസ്തവവും, അതിരുകവിച്ചലും ഉണ്ടായിരിക്കരുത്.

നബി തിരുമേനിﷺ യുടെ സ്വഹാബികളിൽ ഒരു പ്രസിദ്ധ കവിയായിരുന്നു ഹസ്സാൻ (**حسان بن ثابت ـ رضـ**) തിരുമേനിയെ പഴിച്ചുകൊണ്ടും, ആക്ഷേപിച്ചുകൊണ്ടും മുശ്‌രിക്കു കൾ കവിതകൾ രചിക്കലും, പാട്ടുപാടലും പതിവായിരുന്നു. അവർക്ക് മറുപടി പറയുവാൻ തിരുമേനി അദ്ദേഹത്തോട് ആവശ്യപ്പെടുകയുണ്ടായി: **اجب عنى اللهم ايده بروح القدس ـ متفق**(എനിക്കുവേണ്ടി മറുപടി പറയുക, അല്ലാഹുവേ, അദ്ദേഹത്തിന് പരിശുദ്ധാ ത്മാവിനെക്കൊണ്ട് ശക്തി കൂട്ടണേ! ) മറ്റൊരിക്കൽ തിരുമേനി ഇങ്ങനെ പറയുകയുണ്ടായി: **اهجوا قريشا فانه اشد عليهم من رشق انبل ـ مسلم** (ക്വുറയ്ശികളെ പഴിച്ച് പാടിക്കൊള്ളുവിൻ. അതവർക്ക് അമ്പ് തൊടുത്തു വിടുന്നതിനെക്കാൾ കഠിനമായതായിരിക്കും.) കവിതയെ സംബ ന്ധിച്ച് ഹദീഥുകളിൽ ഇപ്രകാരം വന്നിട്ടുണ്ട്. **ان من الشعر حكمة ـ البخاري** (നിശ്ചയമായും കവിതയിൽ ചിലത് വിജ്ഞാനമത്രെ.) കവികളെ സംബന്ധിച്ച് ക്വുർആൻ അവതരിച്ചതിനെപ്പറ്റി കഅ്ബുബ്നുമാലിക്ക് (റ) നബിﷺ യോട് അന്വേഷിച്ചപ്പോൾ അവി ടുന്ന് ഇങ്ങനെ പറഞ്ഞതായി അഹ്മദ് (റ) ഉദ്ധരിക്കുന്നു: **ان المؤمن يجاهد بسيفه ولسانه ـ احمد** (സത്യവിശ്വാസി അവന്റെ വാളുകൊണ്ടും, നാവ് കൊണ്ടും സമരം ചെയ്യുന്നതാണ്.)

കവികളെ ആക്ഷേപിച്ചുകൊണ്ട് (224 – 226) ക്വുർആൻ വാക്യങ്ങൾ അവതരിച്ചപ്പോൾ, ഹസ്സാൻ അബ്ദുല്ലാഹിബ്നു റവാഹഃ, കഅ്ബുബ്നു മാലിക് **(حسان بن ثابت وعبد الله بن رواحة وكعب بن مالك ـ رضـ)** എന്നീ സ്വഹാബികൾ (തങ്ങളും ഈ ആക്ഷേപങ്ങൾക്ക് വിധേയരാണെന്ന് ഭയപ്പെട്ടു) കരഞ്ഞുംകൊണ്ട് നബിﷺയുടെ അടുക്കൽ വരുകയുണ്ടായി. അവരോട് നബി തിരുമേനി ഈ (227 -ാം) വചനം ഓതിക്കേൾപ്പിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു **انتصروا ولا تقولوا الاحقا ولا تذكروا الابآء والامهات ـ رواه ابن جرير عن محمد بن اسحق** (നിങ്ങൾ– പ്രതികാരമായി– രക്ഷാനടപടി സ്വീകരിച്ചു കൊള്ളുവിൻ. യഥാർത്ഥമല്ലാതെ നിങ്ങൾ പറയരുത്. പിതാക്കളെയും, മാതാക്കളെയും കുറിച്ച് പ്രസ്താവിക്കുകയും– പഴി പറ യുകയും –ചെയ്യരുത്)

അനസ് (റ) പ്രസ്താവിച്ചതായി ബുഖാരിയും മുസ്‌ലിമും (റ) ഇപ്രകാരം ഉദ്ധരിക്കുന്നു: നബിﷺക്ക് വാഹനം തെളിക്കുന്ന ഒരാളുണ്ടായിരുന്നു. അൻജശഃ (**انجشة**) എന്നായിരുന്നു

പേർ. വളരെ നല്ല ശബ്ദമുള്ള ഒരാളായിരുന്നു അദ്ദേഹം. ഒരിക്കൽ (താൻ പാട്ടുപാടിക്കൊണ്ടിരിക്കെ,) തിരുമേനി പറഞ്ഞു: 'അൻജശാ, നിൽക്കട്ടെ (ക്ഷമിക്കൂ)! പളുങ്കുകൾ പൊട്ടിക്കരുത്!' ദുർബ്ബലഹൃദയരായ സ്ത്രീകളുടെ മനസ്സ് ഇളക്കി വിടരുത് എന്നാണ് ഈ വാക്കിന്റെ താൽപര്യം എന്ന് ഖത്താദഃ (റ) പ്രസ്താവിക്കുന്നു. (**متفق**)

നബി തിരുമേനിﷺക്ക് മനസ്സമാധാനം നൽകുന്നതും, അവിടുത്തെ പ്രവാചകത്വത്തെ സ്ഥാപിക്കുന്നതുമായ പല ലക്ഷ്യങ്ങളും, തത്വങ്ങളും ഈ സൂറത്തിൽ വിവരിച്ചു. യുക്തിപരവും ചരിത്രപരവുമായ പല തെളിവുകളും എടുത്തുകാട്ടി. ഇതെല്ലാം അറിഞ്ഞുംകൊണ്ട് പിന്നെയും അവിശ്വാസവും നിഷേധവും കൈവിടാതെയുള്ള അക്രമികൾക്ക് വളരെ കനത്ത ഒരു താക്കീതും നൽകിക്കൊണ്ട് സൂറത്ത് അവസാനിക്കുന്നു. 'അക്രമം പ്രവർത്തിച്ചവർ ഉടനെ അറിഞ്ഞുകൊള്ളും, ഏതൊരു പര്യവസാനത്തിലാണ് അവർ തിരിഞ്ഞെത്തുന്നതെന്ന്.' وسيعلم الذين ظلموا اى منقلب ينقلبون

അല്ലാഹു അവന്റെ മഹത്തായ കാരുണ്യംകൊണ്ട് നമ്മെയെല്ലാം നല്ല പര്യവസാനത്തിൽ എത്തിച്ചേരുന്ന സജ്ജനങ്ങളിൽ ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ. **آمين**

വ്യാഖ്യാനക്കുറിപ്പ്:

# ലൂത്ത് കടൽ (بحر لوط)

സിറിയാ- ഫലസ്തീൻ തടാകങ്ങളിൽവെച്ച് ഏറ്റവും വലിയ തടാകമാണ് ലൂത്ത് കടൽ; (ബഹ്ർ ലൂത്ത്) അഥവാ ലൂത്ത് തടാകം (ബുഹയ്റത് ലൂത്ത്) അൽക്വുദ്സ് പട്ടണത്തിൽ നിന്ന് ഏതാണ്ട് തെക്കുകിഴക്ക് ഭാഗത്ത് 18 നാഴിക അകലെയായി ഇത് സ്ഥിതിചെയ്യുന്നു. തടാകം, തെക്കുവടക്കിൽ 50 നാഴിക നീളവും, കിഴക്ക് പടിഞ്ഞാറിൽ 10 നാഴിക വീതിയും കാണും. സമുദ്ര വിതാനത്തിൽനിന്നും 1316 അടി താഴെയാണ് തടാകത്തിന്റെ ഉപരിതലം നില കൊള്ളുന്നത്. വടക്കുഭാഗത്ത് 400 മീറ്റർ വരെ ആഴമുണ്ടെങ്കിലും തെക്കേവശം മിക്കവാറും 6 മീറ്റർ ആഴമേയുള്ളൂ. ജോർഡാൻ നദി (نهر الاردن)യിൽ നിന്നും മറ്റുമായി ധാരാളം ജലം നിത്യേന അതിൽ പതിച്ചുകൊണ്ടിരിക്കുന്നു. എങ്കിലും അതിന്റെ ജലവിതാനത്തിൽ ഏറ്റക്കുറവ് കാണാറില്ല. നിരീക്ഷകൻമാരുടെ കണക്കുപ്രകാരം ദിനംപ്രതി 60 ലക്ഷം ഘനമീറ്റർ വെള്ളം അതിൽ വന്നുചേരുന്നുണ്ട്. ഈ വെള്ളമത്രയും നീരാവിയായിപ്പോയിക്കൊണ്ടിരിക്കുകയാണോ, അതല്ല തടാകത്തിന്റെ അടിഭാഗത്തുള്ള വല്ല നീരുമാർഗത്തിലൂടെയും സമുദ്രത്തിലോ മറ്റോ ചെന്നുചേർന്നുകൊണ്ടിരിക്കുകയാണോ എന്ന് തീരുമാനിക്കുവാൻ അവർക്ക് കഴിഞ്ഞിട്ടില്ല.

തടാകത്തിന്റെ എല്ലാ ഭാഗങ്ങളിലുമുള്ള വെള്ളം ഒരേ തോതിലുള്ള ഘനം ഉള്ളതല്ല. ഉപ്പുരസവും അതുപോലെത്തന്നെ വ്യത്യസ്തമാകുന്നു. പൊതുവിൽ പറയുകയാണെങ്കിൽ, ഇരുപത്തഞ്ച് ശതമാനം കണ്ട് ഉപ്പ് കലർന്നിട്ടുള്ളതുകൊണ്ട് അതിൽ ജീവികൾ വളരുന്നില്ല. സാധാരണ സമുദ്രജലത്തിൽ നാലുശതമാനം വരെയാണ് ഉപ്പ് കലരാറുള്ളത്. മേൽപറഞ്ഞ തോതിന്റെ മുക്കാൽ ഭാഗം സാധാരണ കറിയുപ്പും ബാക്കി മാത്രം മറ്റ് ധാതുക്കളുമാകുന്നു. കാഴ്ചയിൽ ജലം ശുദ്ധമായും, തെളിഞ്ഞുമിരിക്കും. പക്ഷേ, വെള്ളം ഉപയോഗിക്കുന്നത് ഉപദ്രവകരമാകുന്നു. ഒരുതരം എണ്ണപ്പശ ദേഹത്തിൽ പതിയുന്നതിനാൽ വെള്ളം തട്ടിയ സ്ഥലം നല്ല വെള്ളംകൊണ്ട് വേറെ കഴുകാത്ത പക്ഷം, ശരീരത്തിൽ ഒരുതരം ചൊറിയുണ്ടായിത്തീരുന്നു. കടൽസ്നാനത്തിന് പോകാറുള്ളവർ തന്നെയും ജോർഡാൻ നദീമുഖത്താണ് അതിന്ന് പോകുക. മാത്രമല്ല, അനന്തരം അവർ നദീജലത്തിൽനിന്ന് കുളിക്കുകയും ചെയ്യും. വെള്ളത്തിന്റെ കട്ടി കാരണമായി, വേഗം വെള്ളത്തിൽ ആണ്ടുപോകുന്ന ചില സാധനങ്ങൾകൂടി ഇതിൽ പൊന്തിനിന്നേക്കും, ആകയാൽ, നീന്തൽ അറിയാത്ത ആൾക്ക് തല മാത്രം പൊക്കിപ്പിടിച്ചു വെള്ളത്തിൽ മുങ്ങിപ്പോകാതെ രക്ഷപ്പെടുവാൻ സാധിക്കും.

തടാകത്തിന്റെ താഴ്വരപ്രദേശങ്ങൾ ജനവാസവും, വൃക്ഷങ്ങളുമില്ലാത്തവയാണ്.

സഞ്ചാരി വർഗങ്ങളായ ചുരുക്കം ചിലർ, ശൈത്യകാലത്ത് അവിടവിടെ തമ്പുകെട്ടി താമസിച്ചുവെന്ന് വരാം. വടക്കു കിഴക്കുപ്രദേശം ഒഴിച്ച് ബാക്കി ഭാഗമെല്ലാം മലമ്പ്രദേശങ്ങളും വനങ്ങളുമാകുന്നു. മലകളില്ലാത്ത സ്ഥലങ്ങൾ സസ്യലതാദികളില്ലാത്ത ഉപ്പുകലർന്ന മൈതാനങ്ങളുമാണ്. നദീതീരങ്ങൾ മാത്രം ഫലവത്തായിക്കാണാം. മുൻകാലത്ത് അവിടെ ഒരുതരം കയ്പുള്ള മുന്തിരി വളർന്നിരുന്നതായി ബൈബ്ളിൽ നിന്ന് മനസ്സിലാകുന്നു. ഇപ്പോഴും തടാകത്തിന്റെ അടുത്ത പ്രദേശങ്ങളിൽ കായ്ക്കാറുള്ള മിക്ക വൃക്ഷങ്ങളുടെയും ഫലങ്ങൾ, കാണുവാൻ കൗതുകമുണ്ടെങ്കിലും, അവയുടെ ഉള്ളിൽ ഒരുതരം ചാരപ്പൊടിയായിരിക്കും ഉണ്ടായിരിക്കുക. ഇക്കാലംവരെയും ആ പ്രദേശങ്ങൾ ഉൽപാദനയോഗ്യമായിക്കഴിഞ്ഞിട്ടില്ല. എങ്കിലും മണ്ണെണ്ണ, ഗന്ധകം, താർ മുതലായ പല വസ്തുക്കളും അവിടെ നിന്ന് ലഭിക്കുന്നുണ്ട്.

ഈ തടാകത്തിന്റെ വ്യത്യസ്ത നാമങ്ങൾ തന്നെ അതിന്റെ സ്വഭാവവും ചരിത്രവും സൂചിപ്പിക്കുന്നവയാണ്. ആകയാൽ അതിവിടെ എടുത്തുകാട്ടുന്നത് ഉപകാരമായിരിക്കും:-

| നമ്പർ | പേരുകൾ | | കുറിപ്പുകൾ |
|---|---|---|---|
| | അറബിയിൽ | മലയാളത്തിൽ | |
| 1 | بحر لوط | ലൂത്വ് കടൽ (Lut Sea) | ലൂത്വ് നബി (അ)യെ അല്ലാഹു രക്ഷിച്ചതും അദ്ദേഹത്തിന്റെ ജനതയെ നശിപ്പിച്ചതും, 1 ഉം 2 ഉം പേരുകൾ സൂചിപ്പിക്കുന്നു. |
| 2 | بحيرة لوط | ലൂത്വ് തടാകം | നാലുപുറവും കരയാൽ ചുറ്റപ്പെട്ടതുകൊണ്ട് തടാകമെന്നും കേവലം വലുതാകകൊണ്ട് കടൽ എന്നും പറയുന്നു |
| 3 | البحر الميت | ചാവുകടൽ (Dead Sea) | ജീവികൾ വളരുന്നില്ല, അതിയായ കാറ്റില്ലാത്തപ്പോൾ നിശ്ചലമായിരിക്കയും ചെയ്യും. |
| 4 | البحر المنتن | ദുർഗന്ധക്കടൽ | വെള്ളത്തിൽ ധാരാളം ദ്രാവക വസ്തുക്കൾ ഉള്ളതുകൊണ്ട്, അതിൽ നിന്ന് അസഹ്യമായ ഒരുതരം നാറ്റം വമിക്കുന്നു. |
| 5 | بحيرة الملح | ഉപ്പുതടാകം, ഉപ്പുകടൽ | ഉപ്പിന്റെ അംശം അധികമുണ്ട് |
| 6 | بحيرة الزفت | താർതടാകം, താർകടൽ | ഒരുതരം താറിന്റെ അംശം കലർന്നിരിക്കുന്നു. |
| 7 | البحر الشرقي | കിഴക്കേ കടൽ | മദ്ധ്യധരണ്യാഴിയുടെ കിഴക്കുഭാഗത്ത് സ്ഥിതി ചെയ്യുന്നു |
| 8 | بحيرة البرية | മരുഭൂ തടാകം | സിറിയൻ മരുഭൂമിയെയും, അറേ |

| നമ്പർ | പേരുകൾ | | കുറിപ്പുകൾ |
|---|---|---|---|
| | അറബിയിൽ | മലയാളത്തിൽ | |
| 9 | بحيرة صدوم | സോദോം തടാകം | ബ്യൻ മരുഭൂമിയെയും തൊട്ടുകിടക്കുന്നു. ലൂത്വ് നബിയുടെ സമുദായക്കാർ നിവസിച്ചിരുന്ന അഞ്ച് രാജ്യങ്ങളിൽ പ്രധാനപ്പെട്ട സോദോം പട്ടണം അതിൽ മുങ്ങിപ്പോയിരിക്കുന്നു. മറ്റൊരു പ്രധാന രാജ്യമായിരുന്ന ഗോമോറായും (غمورية) വേറെ മൂന്ന് രാജ്യങ്ങളും ശിക്ഷയിൽ നശിക്കുകയുണ്ടായിട്ടുണ്ട്. |

ഈ കടലിന്റെ ഏതേത് ഭാഗങ്ങളിലായിരുന്നു നാമാവശേഷമായിപ്പോയ രാജ്യങ്ങളെന്നുള്ളതിൽ ഭിന്നാഭിപ്രായമുണ്ടെങ്കിലും, ആ രാജ്യങ്ങൾ ഈ കടലോരപ്രദേശങ്ങളായിരുന്നുവെന്നും, അവ അഞ്ചും അല്ലാഹുവിന്റെ കോപശാപങ്ങൾക്ക് പാത്രമായി നശിപ്പിക്കപ്പെട്ടുവെന്നുമുള്ളതിൽ സംശയമില്ല.

ഖുർആനിലും, ബൈബ്ളിലും വ്യക്തമായി പറഞ്ഞിട്ടുള്ള ഈ ചരിത്രസംഭവം, ഒരു പഴങ്കഥയോ, കടങ്കഥയോ മാത്രമാണെന്നും മതപ്രമാണങ്ങളിൽ വിശ്വസിക്കാത്ത ചിലർ പ്രസ്താവിക്കാറുണ്ട്. എന്നാൽ, അടുത്തകാലത്ത് നടത്തപ്പെട്ടിട്ടുള്ള ഡോക്ടർ ആൾബറാട്ടിന്റേതുപോലുള്ള നിരീക്ഷണങ്ങൾ, 4000 കൊല്ലം മുമ്പ് കഴിഞ്ഞ ആ സംഭവം– അതിന്റെ എല്ലാ വിശദീകരണങ്ങളോടും കൂടിത്തന്നെ– തികച്ചും വാസ്തവമാണെന്ന് തെളിയിച്ചുകഴിഞ്ഞിരിക്കുന്നു. (*)

ഹിജാസ് മുതലായ അറേബ്യൻ രാജ്യങ്ങളിൽ നിന്ന് ഫലസ്ത്വീനിലേക്കും ശാമിലേക്കും (സിറിയയിലേക്കും) കച്ചവടസംഘങ്ങൾ യാത്രചെയ്യുക പതിവായിരുന്നു. ആ യാത്രകൾ ഈ തടാകത്തിന്റെ തീരപ്രദേശങ്ങളിൽ കൂടിയായിരിക്കകൊണ്ട് അവർക്ക് അവിടങ്ങളിലെ സ്ഥിതിഗതികൾ നേരിൽകണ്ടു മനസ്സിലാക്കുവാനും, ആ പ്രദേശങ്ങളിലെ നിവാസികളായ വേദക്കാരിൽ നിന്ന് കേട്ടു മനസ്സിലാക്കുവാനും സാധിച്ചിരുന്നു. അതുകൊണ്ടാണ്, ഖുർആനിൽ മുൻസമുദായങ്ങളുടെ കഥകൾ വിവരിക്കുന്ന കൂട്ടത്തിൽ; ലൂത്വ് നബി (അ)യുടെ സമുദായത്തിന്റെ സംഭവത്തെപ്പറ്റി പറയുമ്പോൾ അക്കാര്യം പ്രത്യേകം അവിശ്വാസികളെ അനുസ്മരിപ്പിച്ചു കാണുന്നത്. ഉദാഹരണമായി,–

(1) സൂ: ഫുർഖാനിൽ وَلَقَدْ أَتَوْا عَلَى الْقَرْيَةِ الخ എന്ന് തുടങ്ങിയിട്ടുള്ള 40 –ാം വചനത്തിൽ 'ആ ചീത്തമഴ വർഷിപ്പിക്കപ്പെട്ട നാട്ടിലൂടെ അവർ വന്നിട്ടുണ്ടല്ലോ. അപ്പോൾ അവരത് കണ്ടിരുന്നില്ലേ?!' എന്ന് അല്ലാഹു ചോദിക്കുന്നു.

(2) ഈ രാജ്യത്തെ ചൂണ്ടിക്കാട്ടിക്കൊണ്ട് സൂ: അൻകബൂത്ത് 35 ൽ وَلَقَد تَّرَكْنَا مِنْهَا آيَةً بَيِّنَةً لِّقَوْمٍ يَعْقِلُونَ (തീർച്ചയായും മനസ്സിരുത്തുന്ന ജനങ്ങൾക്ക് അതിൽ നിന്നും വ്യക്തമായ ഒരു ദൃഷ്ടാന്തം നാം ബാക്കിയാക്കിയിരിക്കുന്നു.) എന്ന് പറയുന്നു.

---

(*)غالب مامر فى وصف البحر مأخوذ عن تفسير الجواهر للطنطاوى وتفسير المراغى - م نى

(3) നശിച്ചുപോയ ആ സമുദായത്തെ ചൂണ്ടിക്കാട്ടിക്കൊണ്ട് സൂ: വസ്സ്വാഫ്ഫാത്തി 137,138ൽ وانكم لتعرون عليهم مصبحين وبالليل افلا تعقلون (നിങ്ങൾ പ്രഭാതവേളയിലായി അവരിൽകൂടി കടന്നുപോയിക്കൊണ്ടിരിക്കുന്നു, രാത്രിയും പോകാറുണ്ട്. എന്നിട്ടും നിങ്ങൾ മനസ്സിരുത്തുന്നില്ലേ?!) എന്ന് ചോദിക്കുന്നു. വെളുപ്പാൻ കാലത്തോ, രാത്രിയോ ആയിരിക്കും യാത്രാസംഘം സാധാരണ ആ വഴി കടന്നുപോകാറുള്ളത് എന്ന് കൂടി ഇതിൽനിന്ന് മനസ്സിലാക്കാം. الله اعلم

﴿كان الفراغ من تسويد هذا القدر ٢٨ صفر ١٣٨١ هـ الموافق ١١ - ٨ - ٦١ م والفراغ من تبييضه ضحوة الخميس ٤ ذى الحجة ١٣٨٦ هـ الموافق ١٦ - ٣ - ٦٧ ولله الحمد والمنة﴾

سورة النمل

# 27. സൂറതുന്നംല്

മക്കയിൽ അവതരിച്ചത് - വചനങ്ങൾ 93 - വിഭാഗം (റുകൂഊ്) 7

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമ കാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ,**

طسٓۚ

**《1》 ത്വാ-സീൻ (*)**

تِلۡكَ ءَايَٰتُ ٱلۡقُرۡءَانِ وَكِتَابٖ مُّبِينٍ ﴿١﴾

**ഇവ ക്വുർആന്റെയും, സുവ്യക്തമായ വേദഗ്രന്ഥത്തിന്റെയും ആയത്തുകളാകുന്നു [വചനങ്ങളാകുന്നു]**

هُدٗى وَبُشۡرَىٰ لِلۡمُؤۡمِنِينَ ﴿٢﴾

**《2》 (അവ)സത്യവിശ്വാസികൾക്ക് മാർഗദർശനവും, സന്തോഷവാർത്തയുമാകുന്നു.**

ٱلَّذِينَ يُقِيمُونَ ٱلصَّلَوٰةَ وَيُؤۡتُونَ ٱلزَّكَوٰةَ وَهُم بِٱلۡأٓخِرَةِ هُمۡ يُوقِنُونَ ﴿٣﴾

**《3》 അതായത്, നമസ്കാരം നിലനിറുത്തുകയും, സകാത്ത് കൊടുക്കുകയും ചെയ്യുന്നവർ; അവർ പരലോകത്തെക്കുറിച്ചാകട്ടെ, ദൃഢമായി വിശ്വസിക്കുകയും ചെയ്യുന്നു. (ഇങ്ങി**

*(*) ഇങ്ങിയെയുള്ള കേവലാക്ഷരങ്ങളെപ്പറ്റി ഒന്നിലധികം സ്ഥലത്ത് നാം പ്രസ്താവിച്ചിട്ടുണ്ട്.*

إِنَّ ٱلَّذِينَ لَا يُؤْمِنُونَ بِٱلْـَٔاخِرَةِ زَيَّنَّا لَهُمْ أَعْمَـٰلَهُمْ فَهُمْ يَعْمَهُونَ ﴿٤﴾

《4》 നിശ്ചയമായും, പരലോക ത്തിൽ വിശ്വസിക്കാത്തവർ, അവർക്ക് തങ്ങളുടെ പ്രവൃത്തികൾ നാം ഭംഗിയാക്കി കാണിച്ചു കൊടു ത്തിരിക്കുകയാണ്. അതിനാൽ, അവർ അന്ധാളിച്ചു (പരിഭ്രമ ചിത്തരായി) ക്കൊണ്ടിരിക്കുന്നു.

أُو۟لَـٰٓئِكَ ٱلَّذِينَ لَهُمْ سُوٓءُ ٱلْعَذَابِ وَهُمْ فِى ٱلْـَٔاخِرَةِ هُمُ ٱلْأَخْسَرُونَ ﴿٥﴾

《5》 കഠിന ശിക്ഷയുണ്ടായിരിക്കുന്നവരത്രെ അക്കൂട്ടർ, അവർ പരലോകത്തിലാകട്ടെ, ഏറ്റവും നഷ്ടപ്പെട്ടവരും തന്നെ.

وَإِنَّكَ لَتُلَقَّى ٱلْقُرْءَانَ مِن لَّدُنْ حَكِيمٍ عَلِيمٍ ﴿٦﴾

《6》 നിശ്ചയമായും, അഗാ ധജ്ഞന്നും, സർവ്വജ്ഞന്നുമായുള്ളഒരുവന്റെപക്കൽനിന്ന് നിനക്ക് ക്വുർആൻ ഏറ്റുതരപ്പെട്ടു കൊണ്ടി രിക്കുന്നു.

《1》 طس ത്വാ-സീൻ تِلْكَ അവ, ഇവ آيَاتُ الْقُرْآنِ ക്വുർആന്റെ ആയത്തുകളാണ് وَكِتَابٍ വേദഗ്രന്ഥത്തിന്റെയും مُبِينٍ സ്പഷ്ടമായ, സുവ്യക്തമായ 《2》 هُدًى മാർഗദർശനം وَبُشْرَى സന്തോഷവാർത്തയും لِلْمُؤْمِنِينَ സത്യവിശ്വാസികൾക്ക് 《3》 الَّذِينَ يُقِيمُونَ നിലനിറുത്തുന്നവർക്ക് الصَّلَاةَ നമസ്കാരം وَيُؤْتُونَ കൊടുക്കുകയും ചെയ്യുന്ന الزَّكَاةَ സകാത്ത് وَهُمْ അവരാകട്ടെ بِالْآخِرَةِ പരലോകത്തപ്പറ്റി هُمْ يُوقِنُونَ അവർ ദൃഢമായി വിശ്വസിക്കുന്നു. 《4》 إِنَّ الَّذِينَ لَا يُؤْمِنُونَ നിശ്ചയമായും വിശ്വസിക്കാത്തവർ بِالْآخِرَةِ പരലോകത്തിൽ زَيَّنَّا നാം ഭംഗിയാക്കിക്കാണിച്ചിരിക്കുന്നു, അലങ്കാരമാക്കിയിരിക്കുന്നു لَهُمْ അവർക്ക് أَعْمَالَهُمْ അവരുടെ പ്രവൃത്തികളെ, കർമങ്ങളെ فَهُمْ അതിനാൽ അവർ يَعْمَهُونَ അന്ധാളിച്ചു(പരിഭ്രമിച്ചു)കൊണ്ടിരിക്കുന്നു 《5》 أُولَٰئِكَ الَّذِينَ അവർ യാതൊരു കൂട്ടരത്രെ لَهُمْ അവർക്കാണ് سُوءُ الْعَذَابِ കഠിനശിക്ഷ, കടുത്ത ശിക്ഷ وَهُمْ അവരാകട്ടെ فِي الْآخِرَةِ പരലോകത്തിൽ هُمُ അവർ തന്നെ الْأَخْسَرُونَ ഏറ്റം നഷ്ടപ്പെട്ടവർ 《6》 وَإِنَّكَ നിശ്ചയമായും നീ لَتُلَقَّى നിനക്ക് ഏറ്റു തരപ്പെടുന്നു الْقُرْآنَ ക്വുർആൻ مِنْ لَدُنْ പക്കൽ നിന്ന്, അടുക്കൽ നിന്ന് حَكِيمٍ ഒരു അഗാധജ്ഞന്റെ عَلِيمٍ സർവ്വജ്ഞനായ

പരലോക ജീവിതത്തിലും, മരണാനന്തരമുള്ള രക്ഷാശിക്ഷയിലും വിശ്വസിക്കാത്ത കാരണത്താൽ, തങ്ങൾ പ്രവർത്തിക്കുന്നതെല്ലാം തന്നെ നല്ല കാര്യങ്ങളാണെന്ന ധാരണ അല്ലാഹു അവരിൽ ഉളവാക്കിയിരിക്കുകയാണ്. അതിനാൽ, തങ്ങളുടെ ഭാവിയെക്കുറിച്ചോ, ഭാവിക്ക് വേണ്ടി പരിശ്രമിക്കുന്നതിനെക്കുറിച്ചോ അവർക്ക് ഒട്ടും ശ്രദ്ധയില്ല. അങ്ങനെ, അവർ ദുർന്നടപ്പിലും ദുർമാർഗത്തിലും മുഴുകി മതിമറന്നുകൊണ്ടിരിക്കുന്നു. യുദ്ധത്തിൽ കൊല്ലപ്പെടുക, ബന്ധനത്തിൽ അകപ്പെടുക മുതലായ കടുത്ത ശിക്ഷകൾ അവർക്ക് ഇഹത്തിൽ വെച്ചുതന്നെ അനുഭവപ്പെടും. പരലോകത്താകട്ടെ, ഏറ്റവും വമ്പിച്ച നാശനഷ്ടങ്ങൾക്ക് അവർ പാത്രമാണ്താനും. സർവ്വജ്ഞനും, അഗാധജ്ഞനുമായ അല്ലാഹുവിൽ നിന്നും നൽകപ്പെട്ടുകൊണ്ടിരിക്കുന്ന ഈ ക്വുർആന്റെ പ്രബോധനം സ്വീകരിക്കുക ഒന്നുമാത്രമാണ് അവർക്കുള്ള രക്ഷാമാർഗം.

إِذْ قَالَ مُوسَىٰ لِأَهْلِهِۦٓ إِنِّيٓ ءَانَسْتُ نَارًا سَـَٔاتِيكُم مِّنْهَا بِخَبَرٍ أَوْ ءَاتِيكُم بِشِهَابٍ قَبَسٍ لَّعَلَّكُمْ تَصْطَلُونَ ﴿٧﴾

**﴾7﴿ മൂസാ തന്റെ വീട്ടുകാരോട് പറഞ്ഞ സന്ദർഭം (ഓർക്കുക): നിശ്ചയമായും, ഞാൻ ഒരു തീ കണ്ടിരിക്കുന്നു. അതിനടുത്ത് നിന്ന് വല്ല വർത്തമാനവും ഞാൻ നിങ്ങൾക്ക് കൊണ്ടുവരാം; അല്ലെങ്കിൽ (അതിൽ നിന്ന്) കൊളുത്തിയെടുത്ത ഒരു തീപന്തം നിങ്ങൾക്ക് കൊണ്ടുവരാം. നിങ്ങൾക്ക് തീകായാമല്ലോ.**

---

﴾7﴿ إِذْقَالَ مُوسَى മൂസാ പറഞ്ഞ സന്ദർഭം لِأَهْلِهِ തന്റെ വീട്ടുകാരോട്, സ്വന്തക്കാരോട് إِنِّي آنَسْتُ നിശ്ചയമായും, ഞാൻ കണ്ടിരിക്കുന്നു نَارًا ഒരു തീ سَآتِيكُمْ ഞാൻ നിങ്ങൾക്ക് വന്നേക്കാം مِنْهَا അതിൽ നിന്ന്, അവിടെ നിന്ന് بِخَبَرٍ വല്ല വർത്തമാനവുംകൊണ്ട് أَوْ آتِيكُمْ അല്ലെങ്കിൽ ഞാൻ നിങ്ങൾക്കു വരും بِشِهَابٍ ഒരു തീപന്തംകൊണ്ട്, തീനാളം കൊണ്ട് قَبَسٍ കൊളുത്തിയെടുത്ത, പകർത്തിയെടുത്ത لَعَلَّكُمْ നിങ്ങൾക്കാവാം تَصْطَلُونَ തീ കായും, ശൈത്യശമനം വരുത്തും.

---

മൂസാ നബി (അ) ഭാര്യാസമേതം മദ്‌യനിൽ നിന്ന് സ്വദേശത്തേക്ക് പോകും മദ്ധ്യേ സീനാതാഴ്‌വരയിൽ എത്തിയിരിക്കുകയാണ്. രാത്രിയും, തണുപ്പും, വഴി അറിയായ്കയും - എല്ലാകൂടി - വിഷമത്തിൽ പെട്ടുകൊണ്ടിരുന്ന അവസരത്തിലാണ് അങ്ങകലെ ഒരു തീ അദ്ദേഹം കാണുന്നത്. സൂ: ത്വാഹയിലും മറ്റും ഈ സംഭവം ഇതിന് മുമ്പ് പ്രസ്താവിച്ചുപോയിട്ടുള്ളതാകുന്നു.

فَلَمَّا جَآءَهَا نُودِيَ أَنۢ بُورِكَ مَن فِي ٱلنَّارِ وَمَنْ حَوْلَهَا وَسُبْحَـٰنَ ٱللَّهِ رَبِّ ٱلْعَـٰلَمِينَ ﴿٨﴾

**﴾8﴿ അങ്ങിനെ, അദ്ദേഹം അതിനടുത്തുവന്നപ്പോൾ അദ്ദേഹത്തോട് വിളിച്ചു പറയപ്പെട്ടു: (ഈ) തീയിൽ ഉള്ളവരും അതിന്റെ പരിസരത്തുള്ളവരും അനുഗ്രഹിക്കപ്പെട്ടിരിക്കുന്നു. ലോകരക്ഷിതാവായ അല്ലാഹു മഹാപരിശുദ്ധനുമത്രെ!**

يَـٰمُوسَىٰٓ إِنَّهُۥٓ أَنَا ٱللَّهُ ٱلْعَزِيزُ ٱلْحَكِيمُ ﴿٩﴾

**﴾9﴿ മൂസാ, നിശ്ചയമായും (കാ ര്യം) പ്രതാപശാലിയായ, അഗാധ ജ്ഞനായ അല്ലാഹുവത്രെ ഞാൻ.**

---

﴾8﴿ فَلَمَّا جَاءَهَا അങ്ങനെ അദ്ദേഹം അതിനടുത്ത് വന്നപ്പോൾ نُودِيَ വിളിച്ചു പറയപ്പെട്ടു, വിളിക്കപ്പെട്ടു أَنْ بُورِكَ അനുഗ്രഹിക്കപ്പെട്ടിരിക്കുന്നു, ആശീർവ്വദിക്കപ്പെട്ടിരിക്കുന്നു എന്ന് مَنْ فِي النَّارِ തീയിൽഉള്ളവർ وَمَنْ حَوْلَهَا അതിന്റെ പരിസരത്തുള്ളവരും, ചുറ്റുപാടുള്ളവരും وَسُبْحَانَ اللهِ അല്ലാഹു മഹാ പരിശുദ്ധനുമത്രെ رَبِّ الْعَالَمِينَ ലോകരക്ഷിതാവായ ﴾9﴿

الْعَزِيزُ മൂസാ إِنَّهُ നിശ്ചയമായും അത് (കാര്യം) أَنَا اللَّهُ ഞാൻ അല്ലാഹുവാണ് يَامُوسَى പ്രതാപശാലിയായ الْحَكِيمُ അഗാധജ്ഞനായ, യുക്തിമാനായ.

---

തീയിൽ ഉള്ളവരും - അഥവാ അതിനടുത്തുള്ളവരും - അതിന്റെ പരിസരത്തുള്ളവരും എന്ന് പറഞ്ഞതിൽ മൂസാ നബി(അ)യും അവിടെ സന്നിഹിതരായ മലക്കുകളും, ആ പരിശുദ്ധ താഴ്‌വരയുടെ പരിസര പ്രദേശങ്ങളായ ഫലസ്തീൻ, ശാം മുതലായ സ്ഥലങ്ങളിലുള്ളവരും ഉൾപ്പെട്ടിരിക്കും. കേവലം അഭൗതികമായ ആ തീ, അപ്രമേയമായ ദിവ്യവെളിപാടിന്റെ മഹത്തായ ഒരു പ്രകാശനമായിരുന്നു. അത് അല്ലാഹുവല്ല, നമുക്ക് പരചയപ്പെട്ട തീയുമല്ല. അതിൽ നിന്ന് മൂസാ നബി (അ) കേട്ട സംസാരവും തന്നെ, നമ്മുടെ ഊഹത്തിനും, ധാരണക്കും അതീതമായ സ്വാഭാവത്തിലുള്ളതായിരിക്കും. നമ്മുടെ അനുമാനത്തിനും, രൂപ നിർണയത്തിനും, ഇവിടെ സ്ഥാനമില്ല. ലോകരക്ഷിതാവായ അല്ലാഹു നമ്മുടെ ഊഹങ്ങളിൽ നിന്നും അനുമാനങ്ങളിൽ നിന്നുമെല്ലാം വളരെ പരിശുദ്ധനത്രെ(وَسُبْحَانَ اللَّهِ رَبِّ الْعَالَمِينَ)അല്ലാഹു മൂസാ നബി(അ)യോട് പറഞ്ഞു :

وَأَلْقِ عَصَاكَ ۚ فَلَمَّا رَآهَا تَهْتَزُّ كَأَنَّهَا جَانٌّ وَلَّىٰ مُدْبِرًا وَلَمْ يُعَقِّبْ ۚ

**《10》 നിന്റെ വടി (നിലത്ത്)ഇടുക! (അദ്ദേഹം അത് ഇട്ടു) അനന്തരം, അതൊരു സർപ്പമെന്നോണം പിട ഞ്ഞു നടക്കുന്നതായി കണ്ടപ്പോൾ, അദ്ദേഹം പിന്തിരിഞ്ഞോടി - പിന്നോക്കം നോക്കിയതുമില്ല.**

يَا مُوسَىٰ لَا تَخَفْ إِنِّي لَا يَخَافُ لَدَيَّ الْمُرْسَلُونَ ﴿١٠﴾

**(അല്ലാഹു പറഞ്ഞു:) മൂസാ, നീ ഭയപ്പെടേണ്ടാ; നിശ്ചയമായും ഞാൻ; എന്റെ അടുക്കൽ മുർസലുകൾ ഭയപ്പെടുന്നതല്ല :**

إِلَّا مَنْ ظَلَمَ ثُمَّ بَدَّلَ حُسْنًا بَعْدَ سُوءٍ

**《11》 പക്ഷേ, ആരെങ്കിലും, അക്രമം പ്രവർത്തിക്കുകയും പിന്നീട് തിന്മക്ക് ശേഷം നന്മ പകരമാക്കു കയും ചെയ്യുന്നതായാൽ**

فَإِنِّي غَفُورٌ رَحِيمٌ ﴿١١﴾

**അപ്പോൾ, നിശ്ചയമായും, ഞാൻ പൊറുക്കുന്നവനും, കരുണാനിധി യുമാകുന്നു**

وَأَدْخِلْ يَدَكَ فِي جَيْبِكَ تَخْرُجْ بَيْضَاءَ مِنْ غَيْرِ سُوءٍ ۖ

**《12》 നിന്റെ കൈ നിന്റെ കുപ്പായമാറിൽ കടത്തുക : യാതൊരു ദൂഷ്യവും കൂടാതെ അത് വെളു ത്തതായി (പ്രകാശിച്ചുകൊണ്ട്) പുറത്തുവരുന്നതാണ്:**

فِى تِسۡعِ ءَايَٰتٍ إِلَىٰ فِرۡعَوۡنَ وَقَوۡمِهِۦٓۚ إِنَّهُمۡ كَانُوا۟ قَوۡمًا فَٰسِقِينَ ﴿١٢﴾

**ഫിർഔനിന്റെയും, അവന്റെ ജനങ്ങളുടെയും അടുക്കലേക്കുള്ള ഒമ്പത് ദൃഷ്ടാന്തങ്ങളിൽ പെട്ടതാണ് (ഈ രണ്ട് ദൃഷ്ടാന്തങ്ങൾ) നിശ്ചയ മായും അവർ തോന്നിവാസികളായ ഒരു ജനതയായിരിക്കുന്നു.**

---

《10》 وَأَلْقِ നീ ഇടുക (എന്നും) عَصَاكَ നിന്റെ വടി فَلَمَّا رَآهَا അനന്തരം (എന്നിട്ട്)അദ്ദേഹം അത് കണ്ടപ്പോൾ تَهْتَزُّ പിടഞ്ഞു നടക്കുന്നതായി, തുള്ളിച്ചലിക്കുന്നതായി كَأَنَّهَا جَانٌّ അതൊരു സർപ്പമെന്നപോലെ وَلَّى അദ്ദേഹം തിരിഞ്ഞു, പിൻവാങ്ങി مُدْبِرًا പിൻതിരിഞ്ഞവനായി, പിന്നിട്ടുകൊണ്ട് وَلَمْ يُعَقِّبْ അദ്ദേഹം പിന്നോക്കം നോക്കിയതുമില്ല, മടങ്ങിയതുമില്ല يَا مُوسَى ഹേ മൂസാ لَا تَخَفْ നീ ഭയപ്പെടേണ്ട إِنِّي നിശ്ചയമായും ഞാൻ لَا يَخَافُ ഭയപ്പെടേണ്ടതില്ല لَدَيَّ എന്റെ അടുക്കൽ الْمُرْسَلُونَ മുർസലുകൾ 《11》 إِلَّا പക്ഷേ, എങ്കിലും مَنْ ظَلَمَ ആരെങ്കിലും അക്രമം പ്രവർത്തിച്ചു ثُمَّ بَدَّلَ പിന്നെ പകരമാക്കി حُسْنًا നന്മയെ بَعْدَ سُوءٍ തിന്മയുടെശേഷം فَإِنِّي غَفُورٌ എന്നാൽ ഞാൻ പൊറുക്കുന്നവനാണ് رَحِيمٌ കരുണാനിധിയാണ് 《12》 وَأَدْخِلْ നീ കടത്തുകയും ചെയ്യുക يَدَكَ നിന്റെ കൈ فِي جَيْبِكَ നിന്റെ കുപ്പായമാറിൽ تَخْرُجْ അത് പുറത്തുവരും بَيْضَاءَ വെളുത്തതായി مِنْ غَيْرِ سُوءٍ ഒരു ദൂഷ്യവും(കേടും)കൂടാതെ فِي تِسْعِ آيَاتٍ ഒമ്പതു ദൃഷ്ടാന്തങ്ങളിൽപെട്ടതായി إِلَى فِرْعَوْنَ ഫിർഔന്റെ അടുക്കലേക്ക് وَقَوْمِهِ അവന്റെ ജനങ്ങളുടെയും إِنَّهُمْ كَانُوا നിശ്ചയമായും അവർ ആകുന്നു, ആയിരിക്കുന്നു قَوْمًا ഒരു ജനത فَاسِقِينَ തോന്ന്യവാസികളായ.

---

വലുപ്പത്തിൽ പെരുമ്പാമ്പ് പോലെയും, കുതിച്ചോട്ടത്തിലും, ശക്തിയിലും ചെറുസർപ്പം പോലെയുമായിരുന്നതുകൊണ്ടാണ് ഈ പാമ്പിനെപ്പറ്റി ചിലപ്പോൾ ثعبان(പെരുമ്പാമ്പ്) എന്നും, ചിലപ്പോൾ كَأَنَّهَا جَانٌّ(സർപ്പമെന്നപോലെ) എന്നും അല്ലാഹു പ്രസ്താവിച്ചത്. വേഗത്തിൽ കുതിച്ചുപായുന്ന സർപ്പങ്ങൾക്ക് ...(ജാന്ന്) എന്ന് പറയാറുണ്ട്.

ഫിർഔനിനും ജനതക്കും അല്ലാഹുവിന്റെ പക്കൽനിന്ന് മൂസാ നബി(അ) കൈക്ക് വെളിപ്പെട്ട ഒമ്പത് ദൃഷ്ടാന്തങ്ങളിൽ പ്രധാനമായ രണ്ടെണ്ണമായിരുന്നു വടി പാമ്പാകുന്നതും, കൈ വെളുത്തു പ്രകാശിതമാകുന്നതും. ഈജിപ്തിൽവെച്ചുണ്ടായ മറ്റു ദൃഷ്ടാന്തങ്ങൾ ജലപ്രളയം, വെട്ടുകിളി, പേൻ, തവള, രക്തം,മഴയില്ലായ്മ നിമിത്തമുണ്ടായ വരൾച്ച, ഉൽപന്നങ്ങളുടെ ദൗർല്ലഭ്യം എന്നിവയായിരുന്നു. (സൂ: അഅ്റാഫ് 130-133) ഫിർഔനും ജനതയും നശിപ്പിക്കപ്പെടുന്നതിന് മുമ്പുണ്ടായതാണ് ഇതെല്ലാം. പിന്നീട് ഇസ്റാഈല്യരിൽ വെളിപ്പെട്ട ദൃഷ്ടാന്തങ്ങൾ ഇതിൽ ഉൾപ്പെടുന്നില്ല.

فَلَمَّا جَآءَتۡهُمۡ ءَايَٰتُنَا مُبۡصِرَةً قَالُوا۟

**《13》 അങ്ങനെ, അവർക്ക് നമ്മുടെ ദൃഷ്ടാന്തങ്ങൾ കണ്ണുതുറപ്പി ക്കത്തക്ക നിലയിൽ (വ്യക്തമായി) വന്നപ്പോൾ**

هَـٰذَا سِحۡرٌ مُّبِينٌ ﴿١٣﴾

**അവർ പറഞ്ഞു: ഇത് പ്രത്യക്ഷമായ ഒരു ജാലവിദ്യയാണ് എന്ന് !**

وَجَحَدُواْ بِهَا وَٱسۡتَيۡقَنَتۡهَآ أَنفُسُهُمۡ ظُلۡمًا وَعُلُوًّاۚ فَٱنظُرۡ كَيۡفَ كَانَ عَـٰقِبَةُ ٱلۡمُفۡسِدِينَ ﴿١٤﴾

**《14》 തങ്ങളുടെ മനസ്സുകൾ അവയെ ദൃഢമായി ഉറപ്പിച്ചിരിക്കെ - അക്രമവും, പൊങ്ങച്ചവുമായിക്കൊണ്ട് - അവർ അവയെ നിഷേധിക്കുകയും ചെയ്തു. തന്നിമിത്തം നോക്കു ക; (ആ) കുഴപ്പക്കാരുടെ പര്യവസാ നം എങ്ങിനെയായിത്തീർന്നു ?!**

---

《13》 فَلَمَّا جَاءَتْهُمْ അങ്ങനെ അവർക്ക് വന്നപ്പോൾ آيَاتُنَا നമ്മുടെ ദൃഷ്ടാന്തങ്ങൾ مُبْصِرَةً കണ്ണുതുറപ്പിക്കുന്ന നിലയിൽ, കാണത്തക്കവിധം قَالُوا അവർ പറഞ്ഞു هَٰذَا سِحْرٌ അത് ആഭിചാരമാണ്, ജാലവിദ്യയാണ് مُبِينٌ പ്രത്യക്ഷമായ, തനി 《14》 وَجَحَدُوا بِهَا അവർ അവയെ നിഷേധിച്ചു, നിരാകരിച്ചു وَاسْتَيْقَنَتْهَا അവയെ ഉറപ്പായി വിശ്വസിച്ചിരുന്നിട്ടും, ദൃഢമായിക്കണ്ടിരിക്കെ أَنفُسُهُمْ അവരുടെ മനസ്സുകൾ ظُلْمًا അക്രമമായിട്ട് وَعُلُوًّا പൊങ്ങച്ചമായും, ഔന്നിത്യമായും فَانظُرْ തൻനിമിത്തം നോക്കുക كَيْفَ كَانَ എങ്ങിനെ ആയിത്തീർന്നു, എങ്ങിനെയുണ്ടായി عَاقِبَةُ പര്യവസാനം, കലാശം الْمُفْسِدِينَ നാശകാരികളുടെ

---

സംശയത്തിന് പഴുതില്ലാത്തവിധം അവരുടെ മനസ്സിന് ബോധ്യം വന്നിട്ട് പോലും ഈ ദൃഷ്ടാന്തങ്ങളെ അവർ നിഷേധിച്ചുകളഞ്ഞു. പൊങ്ങച്ചവും അക്രമമനസ്ഥിതിയും മാത്രമാണിതിന് അവരെ പ്രേരിപ്പിച്ചത്. അതിന്റെ ഫലമോ ? ഏറ്റവും കടുത്തത് തന്നെ. ചിരകാലമായി അവർ ആസ്വദിച്ചുവന്നിരുന്ന എല്ലാ സുഖസൗകര്യങ്ങളും സകലവിധ പ്രതാപങ്ങളും വിട്ടേച്ചു അതിദാരുണമായ നിലയിൽ ഈ ജീവിതത്തോട് യാത്രപറയേണ്ടിവന്നു, ആകമാനം സമുദ്രത്തിൽ മുക്കിനശിപ്പിക്കപ്പെട്ടു. പരലോക ശിക്ഷയാകട്ടെ, എല്ലാറ്റിനെക്കാൾ വമ്പിച്ചതും !

അടുത്ത ആയത്ത് മുതൽ സുലൈമാൻ നബി(അ)യുടെ വൃത്താന്തം ആരംഭിക്കുന്നു.

## വിഭാഗം - 2

وَلَقَدۡ ءَاتَيۡنَا دَاوُۥدَ وَسُلَيۡمَـٰنَ عِلۡمًاۖ

**《15》 തീർച്ചയായും, ദാവൂദിനും സുലൈമാനും, നാം ജ്ഞാനം നൽകുകയുണ്ടായി.**

وَقَالَا ٱلۡحَمۡدُ لِلَّهِ ٱلَّذِى فَضَّلَنَا عَلَىٰ كَثِيرٍ مِّنۡ عِبَادِهِ ٱلۡمُؤۡمِنِينَ ﴿١٥﴾

**രണ്ടാളും പറയുകയും ചെയ്തു: സത്യവിശ്വാസികളായ തന്റെ അടിയാന്മാരിൽ മിക്കവരെക്കാളും ഞങ്ങൾ ക്ക് ശ്രേഷ്ഠത നൽകിയവനായ**

**അല്ലാഹുവിന് സർവ്വ സ്തുതിയും!**

﴿15﴾ وَلَقَدْ آتَيْنَا തീർച്ചയായും നാം കൊടുക്കുകയുണ്ടായി دَاوُدَ وَسُلَيْمَانَ ദാവൂദിനും സുലൈമാന്നും عِلْمًا ജ്ഞാനം وَقَالَا അവർ (രണ്ടാളും)പറയുകയും ചെയ്തു الْحَمْدُ لِلَّهِ അല്ലാഹുവിന് സർവ്വസ്തുതിയും الَّذِي فَضَّلَنَا ഞങ്ങൾക്ക് ശ്രേഷ്ഠത നൽകിയവനായ عَلَىٰ كَثِيرٍ മിക്കവരെക്കാളും, അധികമാളുകളെക്കാളും مِنْ عِبَادِهِ അവന്റെ അടിയാൻമാരിൽ നിന്ന് الْمُؤْمِنِينَ സത്യവിശ്വാസികളായ

പ്രവാചകവര്യൻമാരും അതോടൊപ്പം അനിതരസാധാരണമായ പ്രതാപശക്തിയും, അതിശക്തമായ ഭരണാധികാരവും ഒത്തിണങ്ങിയ രണ്ട് മഹാരാജാക്കളും കൂടിയായിരുന്നു ദാവൂദ് നബിയും, സുലൈമാൻ നബിയും (അ). മുമ്പുള്ളവർക്ക് അപരിചിതമായിരുന്ന പടയങ്കിനിർമാണം, ഇരുമ്പ്കൊണ്ടുള്ള വിവിധ സാമഗ്രികളുടെ ഉപയോഗം പർവ്വതങ്ങളുടെ തസ്ബീഹും (സ്തുതികീർത്തനങ്ങൾ) പക്ഷിമൃഗാദികളുടെ സംസാരവും മനസ്സിലാക്കുവാനുള്ള പ്രത്യേക അറിവ് ഇങ്ങിനെ പലതും ഈ രണ്ട് പ്രവാചകശ്രേഷ്ഠന്മാരുടെ സവിശേഷതകളാകുന്നു. ഇത്തരം കാര്യങ്ങൾ സൂചിപ്പിച്ചുകൊണ്ടായിരിക്കും....മിക്കവരെക്കാളും ഞങ്ങൾക്ക് ശ്രേഷ്ഠത നൽകിയ അല്ലാഹുവിന് സർവ്വസ്തുതിയും എന്ന് രണ്ടുപേരും പറഞ്ഞത്. അടുത്ത വചനവും നോക്കുക:

وَوَرِثَ سُلَيْمَٰنُ دَاوُۥدَ ۖ وَقَالَ يَٰٓأَيُّهَا ٱلنَّاسُ عُلِّمْنَا مَنطِقَ ٱلطَّيْرِ وَأُوتِينَا مِن كُلِّ شَىْءٍ ۖ إِنَّ هَٰذَا لَهُوَ ٱلْفَضْلُ ٱلْمُبِينُ ﴿١٦﴾

**﴿16﴾ സുലൈമാൻ ദാവൂദിന് അനന്തരാവകാശിയായി.**

**അദ്ദേഹം പറഞ്ഞു: ഹേ മനുഷ്യ രേ, നമുക്ക് പക്ഷികളുടെ സംസാരം [ഭാഷണം] പഠിപ്പിക്കപ്പെട്ടിരിക്കുന്നു: എല്ലാ (ആവശ്യമായ) വസ്തുക്കളിൽ നിന്നും (വേണ്ടുന്നത്ര) നമുക്ക് നൽകപ്പെടുകയും ചെയ്തിരിക്കുന്നു. നിശ്ചയമായും, ഇതു തന്നെയാണ് പ്രത്യക്ഷമായ യോഗ്യത (അഥവാ അനുഗ്രഹം)**

﴿16﴾ وَوَرِثَ അവകാശമെടുത്തു, അനന്തരാവകാശിയായി سُلَيْمَانُ സുലൈമാൻ دَاوُدَ ദാവൂദിനെ, ദാവൂദിന് وَقَالَ അദ്ദേഹം പറയുകയും ചെയ്തു يَا أَيُّهَا النَّاسُ ഹേ മനുഷ്യരേ عُلِّمْنَا നമുക്ക് പഠിപ്പിക്കപ്പെട്ടിരിക്കുന്നു مَنْطِقَ الطَّيْرِ പക്ഷികളുടെ സംസാരം(ഭാഷണം) وَأُوتِينَا നമുക്ക് നൽകപ്പെടുകയും ചെയ്തിരിക്കുന്നു مِنْ كُلِّ شَيْءٍ എല്ലാ വസ്തുക്കളിൽ നിന്നും إِنَّ هَٰذَا നിശ്ചയമായും ഇത് لَهُوَ ഇത് തന്നെ الْفَضْلُ യോഗ്യത, ശ്രേഷ്ഠത, അനുഗ്രഹം, ദയവ് الْمُبِينُ സ്പഷ്ടമായ

ദാവൂദ് നബി(അ)യെപ്പോലെ അദ്ദേഹത്തിന്റെ പുത്രനായ സുലൈമാൻ നബി(അ)യും പ്രവാചകനും, രാജാവുമായി. രാജാവെന്ന നിലക്ക് കൂടുതൽ ഖ്യാതിയും

അദ്ദേഹത്തിനുണ്ടായി. ഖതാദഃ (قتادة رضـ) ഇപ്രകാരം പറഞ്ഞതായി നിവേദനം ചെയ്യപ്പെടുന്നു: പിതാവായ ദാവൂദ് നബിയിൽ നിന്നും അദ്ദേഹം പ്രവാചകത്വവും, രാജത്വവും അറിവും അനന്തരമെടുത്തു. (അഥവാ, ഈ കാര്യങ്ങൾ പിതാവിനെപ്പോലെ പുത്രന്നും ഉണ്ടായിരുന്നു) ദാവൂദ് നബിക്ക് നൽകപ്പെട്ടതെല്ലാം അദ്ദേഹത്തിനും കൊടുക്കപ്പെട്ടിരുന്നു. കൂടുതലായി, പിശാചുക്കളെയും കാറ്റിനെയും അദ്ദേഹത്തിന് വിധേയമാക്കുകയും ചെയ്തു. ഭരണസ്ഥലത്തിന്റെ വൈപുല്യത്തിലും, ന്യായാധിപത്യവിഷയത്തിലും അദ്ദേഹം പിതാവിനെക്കാൾ യോഗ്യനായിരുന്നു. സുലൈമാൻ നബി(അ)യെക്കാൾ ഇബാദത്തിൽ മുഴുകിയ ആളും, അല്ലാഹുവിനോട് കൂടുതൽ നന്ദിയുള്ള ആളുമായിരുന്നു പിതാവ്.

തങ്ങൾക്ക് മാത്രം അപൂർവ്വമായി സിദ്ധിച്ചിട്ടുള്ള പ്രത്യേക അനുഗ്രഹങ്ങളെ ജനങ്ങളിൽ പ്രഖ്യാപനം ചെയ്യുക വഴി, അദ്ദേഹം അല്ലാഹുവിനോട് തനിക്കുള്ള നന്ദി പ്രകാശിപ്പിക്കുകയും, അവന്റെ ദയാദാക്ഷിണ്യം സ്മരിക്കുകയും ചെയ്യുകയാണ്. ഓരോ ജീവിക്കും അതിന്റെ വിചാരവികാരങ്ങൾ പ്രകടിപ്പിക്കുവാൻ ചില ശബ്ദങ്ങളോ, ചേഷ്ടകളോ അല്ലാഹു നൽകിയിരിക്കും. അത് മനസ്സിലാക്കുവാൻ സുലൈമാൻ നബി(അ)ക്ക് അവൻ സാധിപ്പിച്ചുകൊടുക്കുകയും ചെയ്തിരിക്കും. എന്നിങ്ങിനെയാണ് ഇമാം ബൈദ്വാവീ (رحـ - القاضى البيضاوى) യെപ്പോലുള്ള ചില ഖുർആൻ വ്യാഖ്യാതാക്കൾ പറയുന്നത്. الله اعلم

ഈ പുരോഗമനയുഗത്തിൽപോലും - ജന്തുശാസ്ത്ര വിദഗ്ധൻമാരുടെ സുദീർഘമായ നിരീക്ഷണ പരീക്ഷണങ്ങൾക്ക് ശേഷം - വളരെ ചുരുക്കം ജീവികളുടെ മാത്രം ചില ഇംഗിതങ്ങളും, ശബ്ദവ്യത്യാസങ്ങളും മനസ്സിലാക്കുവാനേ ഇതഃപര്യന്തം സാധിതമായിട്ടുള്ളൂ. തുടർന്നുവരുന്ന പരിശ്രമഫലമായി കൂടുതൽ മനസ്സിലാക്കുവാൻ അവർക്ക് ഏറെക്കുറെ സാധിച്ചെന്നുവന്നേക്കാം. എന്നാൽ, സുലൈമാൻ നബി(അ)ക്കും, ദാവൂദ് നബി(അ)ക്കും ഈ തുറയിൽ ലഭിച്ച അറിവ് അത്തരത്തിൽ പെട്ടതല്ല. അത് തനി ദൈവികവും, തികച്ചും സൂക്ഷ്മവും വ്യക്തവുമായിട്ടുള്ളതും ആയിരുന്നുവെന്ന് താഴെ വചനങ്ങളിൽ നിന്ന് നമുക്ക് കാണുവാൻ കഴിയും. സർവ്വ ശക്തനായ അല്ലാഹു അവന്റെ പ്രവാചകൻമാർ മുഖേന വെളിപ്പെടുത്തുന്ന ഇതുപോലെയുള്ള അസാധാരണ കാര്യങ്ങളെ വളച്ചു തിരിച്ചു വ്യാഖ്യാനിക്കുവാൻ ശ്രമിക്കുന്നത് പരമ വിഡ്ഢിത്തവും അവന്റെ ശക്തിമാഹാത്മ്യത്തെയും, മഹാനുഗ്രഹങ്ങളെയുംകുറിച്ചുള്ള വിശ്വാസക്കുറവുമാകുന്നു. സുലൈമാൻ നബി(അ)ക്ക് ലഭിച്ച പ്രത്യേകാനുഗ്രഹങ്ങളിൽ ചിലത് തുടർന്നുള്ള ആയത്തുകളിൽ വിവരിക്കുന്നു:

وَحُشِرَ لِسُلَيْمَـٰنَ جُنُودُهُۥ مِنَ ٱلْجِنِّ وَٱلْإِنسِ وَٱلطَّيْرِ فَهُمْ يُوزَعُونَ ﴿١٧﴾

**《17》 സുലൈമാന്ന് ജിന്ന്, മനുഷ്യൻ, പക്ഷി എന്നിവയിൽ നിന്നുള്ള അദ്ദേഹത്തിന്റെ സൈന്യങ്ങൾ ശേഖരിക്കപ്പെട്ടു. എന്നിട്ട് അവർ [സൈന്യങ്ങൾ] തടഞ്ഞു നിയന്ത്രിക്കപ്പെട്ടു കൊണ്ടിരിക്കുകയാണ്:**

حَتَّىٰٓ إِذَآ أَتَوۡاْ عَلَىٰ وَادِ ٱلنَّمۡلِ قَالَتۡ نَمۡلَةٞ يَٰٓأَيُّهَا ٱلنَّمۡلُ ٱدۡخُلُواْ مَسَٰكِنَكُمۡ لَا يَحۡطِمَنَّكُمۡ سُلَيۡمَٰنُ وَجُنُودُهُۥ وَهُمۡ لَا يَشۡعُرُونَ ﴿١٨﴾

**《18》 അങ്ങനെ, അവർ ഉറുമ്പിൻ താഴ്‌വരയിൽ കൂടി ചെന്നപ്പോൾ, ഒരു ഉറുമ്പ് പറഞ്ഞു: ഹേ ഉറുമ്പുകളേ, നിങ്ങൾ നിങ്ങളുടെ പാർപ്പിടങ്ങളിൽ പ്രവേശിച്ചുകൊള്ളുവിൻ; സുലൈമാനും, തന്റെ സൈന്യങ്ങളും നിങ്ങളെ (ചവിട്ടി) ചതച്ചുകളയാതിരിക്കട്ടെ; അവരാകട്ടെ, (അത്) അറിയുന്നതുമല്ല.**

---

《17》 وَحُشِرَ ശേഖരിക്കപ്പെട്ടു, ഒരു മിച്ചു കൂട്ടപ്പെട്ടു لِسُلَيۡمَٰنَ സുലൈമാന്ന് جُنُودُهُ അദ്ദേഹത്തിന്റെ സൈന്യങ്ങൾ مِنَ ٱلۡجِنِّ ജിന്നുകളിൽനിന്നുള്ള وَٱلۡإِنسِ മനുഷ്യരിൽ നിന്നും وَٱلطَّيۡرِ പക്ഷികളിൽ നിന്നും فَهُمۡ എന്നിട്ട് അവർ يُوزَعُونَ തടയപ്പെട്ടുകൊണ്ടു (നിയന്ത്രിക്കപ്പെട്ടു) ഇരിക്കുന്നു, വിഹിതിക്കപ്പെടുകയാണ് 《18》 حَتَّىٰٓ إِذَآ أَتَوۡا അങ്ങനെ അവർ ചെന്നപ്പോൾ عَلَىٰ وَادِ ٱلنَّمۡلِ ഉറുമ്പിൻ താഴ്‌വരയിലൂടെ قَالَتۡ പറഞ്ഞു نَمۡلَةٌ ഒരു ഉറുമ്പ് يَٰٓأَيُّهَا ٱلنَّمۡلُ ഹേ ഉറുമ്പുകളേ ٱدۡخُلُوا നിങ്ങൾ പ്രവേശിക്കുവിൻ مَسَٰكِنَكُمۡ നിങ്ങളുടെ പാർപ്പിടങ്ങളിൽ لَا يَحۡطِمَنَّكُمۡ നിങ്ങളെ ചതക്കാതെ ഇരിക്കട്ടെ سُلَيۡمَٰنُ സുലൈമാൻ وَجُنُودُهُ തന്റെ സൈന്യങ്ങളും وَهُمۡ അവരാകട്ടെ لَا يَشۡعُرُونَ അറിയുന്നതുമല്ല, അവർ ഗ്രഹിക്കുകയുമില്ല.

---

സുലൈമാൻ നബി(അ)യുടെ സൈന്യത്തിൽ മനുഷ്യവിഭാഗം മാത്രമല്ല, ജിന്നുകളും, പക്ഷികളുമുണ്ട്. എന്നാൽ ജിന്നുവിഭാഗത്തെയും, പക്ഷിവിഭാഗത്തെയും ഏതെല്ലാം തരത്തിലുള്ള സൈനിക സേവനങ്ങൾക്കാണ് അദ്ദേഹം ഉപയോഗപ്പെടു ത്തിയിരുന്നതെന്ന് ഇവിടെ വ്യക്തമായി പ്രസ്താവിച്ചിട്ടില്ല. ജിന്നുകളെയും, പിശാചുക്കളെയും സുലൈമാൻ നബി(അ)ക്ക് അല്ലാഹു കീഴ്പ്പെടുത്തിയിരുന്നുവെന്നും, മനുഷ്യന് കേവലം പ്രയാസപ്പെട്ട പല ഭാരിച്ച പ്രവർത്തനങ്ങളും അവരെക്കൊണ്ട് അദ്ദേഹം നടത്തിവന്നിരുന്നുവെന്നും ക്വുർആൻ (21:82, 34:12, 13:38,37 മുതലായ) പലേടത്തും വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതാണ്. 39-ാം വചനത്തിൽ, ബിൽക്വീസ് റാണിയുടെ സിംഹാസനം സബഇൽ നിന്നും അതിവേഗം കൊണ്ടുവരാൻ ഒരു ജിന്ന് സന്നദ്ധത പ്രകടിപ്പിച്ച വിവരം പ്രസ്താവിച്ചിരിക്കുന്നത് കാണാം. ചിലതരം പക്ഷികൾക്ക് പ്രത്യേക പരിശീലനങ്ങൾ നൽകി അവ മുഖാന്തരം വാർത്തകളും, ദൗത്യങ്ങളും ദൂരദിക്കുകളിലേക്ക് എത്തിക്കുന്ന സമ്പ്രദായം മുൻകാലത്ത് വിശേഷിച്ചും നടപ്പുണ്ടായിരുന്നു. സുലൈമാൻ നബി(അ)യുടെ പക്ഷി സൈന്യവിഭാഗത്തിൽ ഒരു മരക്കൊത്തിപ്പക്ഷിയും ഉണ്ടായിരുന്നതായും, ആ പക്ഷി സബഇലെ ജനങ്ങളെയും ബിൽക്വീസ് റാണിയെയും സംബന്ധിച്ച വിവരങ്ങൾ അദ്ദേഹത്തിന് സമർപ്പിച്ചതായും, അതിന്റെ പക്കൽ തന്നെ റാണിക്ക് ഒരു കത്ത് കൊടുത്തയച്ചതായും അടുത്ത ചില വചനങ്ങളിലും കാണാം. പക്ഷികളുടെ ഭാഷ അദ്ദേഹത്തിന് അറിയാമായിരുന്നുവെന്ന് അല്ലാഹു ഇതിന് മുമ്പ് പ്രസ്താവിച്ചു കഴിഞ്ഞതാണ്. ഈ നിലക്ക് പക്ഷി വിഭാഗത്തെ പല പ്രകാരത്തിലും ഉപയോഗപ്പെടുത്തിയേക്കുന്നതിലും അസാംഗത്യമില്ല.

ഇബ്നു അബ്ബാസും (റ) മറ്റും പ്രസ്താവിച്ചതായി മുജാഹിദ് (റ), സഈദുബ്നു ജുബൈർ(റ) മുതലായവർ ഉദ്ധരിക്കുന്ന ഒരു നിവേദനത്തിൽ പ്രസ്തുത മരക്കൊത്തിയെക്കൊണ്ടുള്ള പ്രയോജനത്തെക്കുറിച്ച് പ്രസ്താവിക്കുന്നു. മരുഭൂമിയിൽ കൂടി യാത്ര ചെയ്യുമ്പോൾ സുലൈമാൻ നബിക്ക് വെള്ളത്തിന്റെ ആവശ്യം നേരിടുന്ന പക്ഷം, ഭൂമിക്കടിയിൽ വെള്ളം സ്ഥിതിചെയ്യുന്ന സ്ഥാനം ആ പക്ഷി അറിയിച്ചുകൊടുത്തിരുന്നു. അപ്പോൾ അദ്ദേഹം ജിന്നുകളെക്കൊണ്ട് യഥാസ്ഥാനത്ത് കുഴിപ്പിച്ചു വെള്ളം എടുത്തിരുന്നു; അങ്ങനെ ഒരു ദിവസം വെള്ളത്തിന്റെ സ്ഥാനം പരിശോധിക്കേണ്ടുന്ന ഘട്ടം നേരിട്ടപ്പോഴാണ് (20-ാംവചനത്തിൽ പ്രസ്താവിക്കുന്നതുപോലെ) മരക്കൊത്തിയെ അന്വേഷിച്ചതും, അതിനെ കാണാതായതും. ഇതാണ് പ്രസ്തുത നിവേദനത്തിലുള്ളത്.

സുലൈമാൻ നബി (അ) തന്റെ സൈന്യസമേതം ഒരു യാത്രയിലാണ്. അതിന്റെ ബഹുലതയും വിഭാഗ വൈവിധ്യവും നിമിത്തം അതിലെ ഓരോ സംഘവും, ഓരോ വിഭാഗവും നീങ്ങുന്നതും ചലിക്കുന്നതുമെല്ലാം ക്രമം തെറ്റാതെ ചിട്ടയനുസരിച്ച് വേണമല്ലോ. അതിനായി ഇന്നിന്നവർ ഇന്നിന്ന പ്രകാരമെന്നുള്ള ശരിയായ ഒരു നിയന്ത്രണത്തോടെയാണ് സൈന്യം നീങ്ങുന്നത്. അതിനിടക്ക് ഒരു ഉറുമ്പിൻ നഗരത്തിന്റെ അടുക്കൽ സൈന്യം എത്തിച്ചേർന്നു. അപ്പോഴാണ് ഒരു ഉറുമ്പ് തന്റെ കൂട്ടുകാരെ - അല്ലാഹു പ്രസ്താവിച്ചതുപോലെ - താക്കീത് ചെയ്യുന്നത്. ആ പട്ടാള സംഘം അക്രമമായി തങ്ങളെ ഉപദ്രവിക്കുമെന്ന് ഉറുമ്പിന് അഭിപ്രായമില്ല. പക്ഷേ, സൈന്യം അതിന്റെ തിരക്കുകോലാഹലങ്ങൾക്കിടയിൽ ആ പാവങ്ങളുടെ സ്ഥിതിഗതികളെപ്പറ്റി ഗൗനിക്കാതെ - തങ്ങളെ ചവിട്ടിത്തേക്കുവാൻ കാരണമാ യേക്കുമെന്നാണതിന്റെ ഭയം. എന്നാൽ സുലൈമാൻ നബി(അ) ഒരു സാധാരണ രാജാവല്ല. അദ്ദേഹത്തിന്റെ സൈന്യവിഭാഗംതന്നെ അതിന് തെളിവാണ്. ഉറുമ്പിന്റെ താക്കീത് അദ്ദേഹം കേട്ടു.

فَتَبَسَّمَ ضَاحِكًا مِّن قَوْلِهَا وَقَالَ رَبِّ أَوْزِعْنِيٓ أَنْ أَشْكُرَ نِعْمَتَكَ ٱلَّتِيٓ أَنْعَمْتَ عَلَيَّ وَعَلَىٰ وَٰلِدَيَّ وَأَنْ أَعْمَلَ صَٰلِحًا تَرْضَىٰهُ وَأَدْخِلْنِي بِرَحْمَتِكَ فِي عِبَادِكَ ٱلصَّٰلِحِينَ ١٩

**﴾19﴿ അപ്പോൾ, അതിന്റെ വാക്ക് നിമിത്തം അദ്ദേഹം പുഞ്ചിരി ക്കൊണ്ട് ചിരിച്ചു. അദ്ദേഹം (ഇങ്ങി നെ) പറയുകയും ചെയ്തു: എന്റെ റബ്ബേ, എനിക്കും എന്റെ മാതാപി താക്കൾ ക്കും നീ ചെയ്തുതന്നിട്ടുള്ള നിന്റെ അനുഗ്രഹത്തിന് നന്ദികാണി ക്കുവാനും, നീ തൃപ്തിപ്പെടുന്ന സൽകർമ്മം പ്രവർത്തിക്കുവാനും എനിക്ക് നീ പ്രചോദനം നൽകേണ മേ! നിന്റെ കാരുണ്യം കൊണ്ട്, സദ്വൃത്തരായ നിന്റെ അടിയാൻ മാരിൽ എന്നെ നീ ഉൾപ്പെടുത്തിത്ത രുകയും വേണമേ!**

﴾19﴿ فَتَبَسَّمَ അപ്പോൾ അദ്ദേഹം പുഞ്ചിരിതൂകി ضَاحِكًا ചിരിച്ചുകൊണ്ട് مِن قَوْلِهَا

أَوْزِعْنِي അതിന്റെ വാക്ക് നിമിത്തം وَقَالَ അദ്ദേഹം പറയുകയും ചെയ്തു رَبِّ എന്റെ റബ്ബേ എനിക്ക് നീ പ്രചോദനം നൽകേണമേ, തോന്നിപ്പിക്കേണമേ, എന്നെ നിയന്ത്രിക്കേണമേ أَنْ أَشْكُرَ ഞാൻ നന്ദി കാണിക്കുവാൻ نِعْمَتَكَ നിന്റെ അനുഗ്രഹത്തിന് الَّتِي أَنْعَمْتَ നീ അനുഗ്രഹം ചെയ്തിട്ടുള്ള عَلَيَّ എനിക്ക്, എന്റെ മേൽ وَعَلَىٰ وَالِدَيَّ എന്റെ മാതാപിതാക്കൾക്കും وَأَنْ أَعْمَلَ ഞാൻ പ്രവർത്തിക്കുവാനും صَالِحًا സൽകർമം, നല്ലത് تَرْضَاهُ നീ അത് തൃപ്തിപ്പെടുന്നു وَأَدْخِلْنِي എന്നെ പ്രവേശിപ്പിക്കുക(ഉൾപ്പെടുത്തുക)യും ചെയ്യേണമേ بِرَحْمَتِكَ നിന്റെ കാരുണ്യംകൊണ്ട് فِي عِبَادِكَ നിന്റെ അടിയാൻമാരിൽ الصَّالِحِينَ സദ്വൃത്തരായ, നല്ലവരായ

---

ഉറുമ്പിന്റെ സംസാരവും, താക്കീതും കേട്ടതോടെ, ഉറുമ്പിൻ കൂട്ടത്തെ രക്ഷിക്കുവാൻ വേണ്ടുന്ന നടപടികൾ അദ്ദേഹം സ്വീകരിച്ചിരിക്കുമെന്ന് പ്രത്യേകം പറയേണ്ടതില്ല. എന്നാൽ അദ്ദേഹത്തിന്റെ അതിനെക്കാൾ വലിയ ഒരു മാതൃകാസ്വഭാവമാണ് നമുക്കിവിടെ അദ്ദേഹത്തിൽനിന്ന് പഠിക്കുവാനുള്ളത്. ഉറുമ്പിന്റെ സംസാരം മനസ്സിലാക്കുവാൻ കഴിഞ്ഞതിലുള്ള അഭിമാനമോ, കേവലം നിസ്സാര ജന്തുവായ അതിന്റെ താക്കീതിനെക്കുറിച്ചുള്ള അവഗണനയോ ഒന്നുമല്ല അദ്ദേഹത്തിൽ നിന്ന് പ്രകടമായത്, അത് മനസ്സിലാക്കുവാൻ സാധിച്ചത് അല്ലാഹു തനിക്ക് ചെയതു തന്ന വലിയ ഒരനുഗ്രഹമാണെന്ന് അദ്ദേഹത്തിന് ബോദ്ധ്യമാണ്. അതിലും, അതുപോലെയുള്ള മറ്റു പല അനുഗ്രഹങ്ങളിലും അദ്ദേഹം അല്ലാഹുവോട് നന്ദികാണിക്കേണ്ടതുണ്ടെന്ന് അദ്ദേഹത്തിനറിയാം. ആ കടമ നിർവ്വഹിക്കുവാൻ വേണ്ടുന്ന പ്രചോദനത്തിനായി അദ്ദേഹം അല്ലാഹുവോട് പ്രാർത്ഥിക്കുകയാണ്. തനിക്ക് മാത്രമല്ല, തന്റെ മാതാപിതാക്കൾക്ക് സിദ്ധിച്ച അനുഗ്രഹങ്ങളും അദ്ദേഹം വിസ്മരിക്കുന്നില്ല. ഇതാണ് അല്ലാഹു ഇവിടെ ആ പ്രാർത്ഥന പ്രത്യേകം എടുത്തുദ്ധരിച്ചതിൽ നിന്ന് നാം മനസ്സിലാക്കേണ്ടത്.

ഉറുമ്പിന്റെ സംഭവത്തിൽ നിന്ന് നമുക്ക് മറ്റൊരു പാഠവുംകൂടി ലഭിക്കുന്നുണ്ട്. ഈ ഉറുമ്പിന്റെ - മിക്കവാറും ഉറുമ്പിൻകൂട്ടത്തിലെ വീട്ടുനായികയായിരിക്കാം അത്- ദീർഘദൃഷ്ടിയും, ഉത്തരവാദിത്വബോധവും, മറ്റുള്ളവരുടെ കാര്യത്തിൽ അതിനുള്ള താൽപര്യവും നോക്കുക! കാര്യങ്ങളിൽ ചിട്ട, സ്ഥിരോത്സാഹം, സഹകരണം ആദിയായവയിൽ ഉറുമ്പ് മനുഷ്യനെ കവച്ചുവെക്കുന്നു. ഒരു ഉറുമ്പുമാളം പരിശോധിച്ചാൽ, ഭൂമിക്കുള്ളിൽ പല അറകളും നിലകളും, തെരുവുകളും കാണാം. വേനൽ കാലത്തേക്കും, മഴക്കാലത്തേക്കുമുള്ള ഭക്ഷണപദാർത്ഥങ്ങൾ പ്രത്യേകം പ്രത്യേകം സൂക്ഷിക്കപ്പെട്ടിരിക്കും. നനവ് പറ്റിയ ധാന്യങ്ങൾ വെയിലുള്ളപ്പോൾ പുറത്ത്കൊണ്ടുവന്ന് ഉണക്കി വീണ്ടും സൂക്ഷിക്കും. മുളച്ചു നഷ്ടപ്പെടുവാൻ ഇടയാകുന്ന വിത്തുകൾക്ക് തുളയുണ്ടാക്കിവെച്ചിരിക്കും. മഴവെള്ളം കുത്തനെ ഉള്ളിൽ വീഴാതിരിക്കുവാനായി ഉള്ളറകൾ തിരിഞ്ഞും വളഞ്ഞും താണും പൊന്തിയും കൊണ്ടായിരിക്കും തയ്യാറാക്കപ്പെട്ടിരിക്കുക, ഉറുമ്പിന്റെ ഘ്രാണശക്തിയാണെങ്കിൽ, ആശ്ചര്യമാംവണ്ണം വമ്പിച്ചതാണ്. വളരെ ദൂരത്തുള്ള വസ്തുക്കൾ പോലും മണത്തറിഞ്ഞു അതിവേഗം ഉറുമ്പിൻകൂട്ടം വരിവരിയായി അങ്ങോട്ട് ഘോഷയാത്ര നടത്തുന്നത് നാം സാധാരണ കാണാറുള്ളതാണ്. ഇതുപോലെത്തന്നെ ഇതരജീവികളിൽ നിന്നും നമുക്ക് അനേകം പാഠങ്ങൾ ലഭിക്കുവാനുണ്ട്. ഓരോന്നിനും അതിന്റേതായ സവിശേഷതയും, സാമർത്ഥ്യവും സർവ്വശക്തനാൽ പ്രദാനം ചെയ്യപ്പെട്ടിരിക്കുന്നു.

നബി അരുളിച്ചെയ്തതായി ഇമാം അഹ്മദ് (റ) മുതലായവർ ഇപ്രകാരം നിവേദനം ചെയ്തിരിക്കുന്നു: സുലൈമാൻ നബി(അ) *(*)* മഴക്കുവേണ്ടി പ്രാർത്ഥിക്കുവാൻ

പുറപ്പെടുകയുണ്ടായി. അപ്പോൾ ഒരു ഉറുമ്പ് മലർന്നുകിടന്ന് അതിന്റെ കാലുകൾ ആകാശത്തിന് നേരെ പൊക്കിപിടിച്ചുകൊണ്ട് ഇങ്ങിനെ പറയുന്നതായി അദ്ദേഹം കണ്ടു. അല്ലാഹുവേ, ഞങ്ങളും നിന്റെ സൃഷ്ടികൾ തന്നെ. ഞങ്ങൾക്ക് നീ വെള്ളം കുടിക്കുവാൻ തരാതെ ഞങ്ങൾക്ക് നിവൃത്തിയില്ല. (**اللهم انا خلق من خلقك ليس بناغنى عن سقياك**) അപ്പോൾ അദ്ദേഹം (കൂടെയുള്ളവരോട്) പറഞ്ഞു: നിങ്ങൾക്ക് മടങ്ങാം, മറ്റുള്ളവരുടെ പ്രാർത്ഥനമൂലം നിങ്ങൾക്ക് വെള്ളം കിട്ടിപ്പോയി ! ( ارجعوا فقد سقيتم بدعوة غيركم - رواه احمد وصححه الحاكم)

സാധാരണക്കെതിരായി ക്വുർആനിൽ കാണപ്പെടുന്ന എല്ലാ സംഭവങ്ങളെയും ദുർവ്യാഖ്യാനം ചെയ്യുവാൻ താല്പര്യപൂർവ്വം മിനക്കെടാറുള്ളവർ മേൽ പ്രസ്താവിച്ച ഉറുമ്പിന്റെ കഥയിലും, തുടർന്നു വരുന്ന മരക്കൊത്തിപ്പക്ഷിയുടെ കഥയിലും - എന്നുവേണ്ട ഈ സൂറത്തിലെ പല പ്രസ്താവനകളിലും - അവരുടെതായ ദുർവ്യാഖ്യാനങ്ങളും വ്യാജ പ്രസ്താവനകളും ഇറക്കുമതിചെയ്തു പൊതുജനങ്ങളിൽ ആശയക്കുഴപ്പം സൃഷ്ടിച്ചിട്ടുണ്ട്. അവയെക്കുറിച്ചുള്ള നിരൂപണം ഈ സൂറത്തിന്റെ അവസാനത്തിൽ കൊടുത്തിട്ടുള്ള വ്യാഖ്യാനക്കുറിപ്പിൽ കാണാം. അത് സശ്രദ്ധം വായിച്ചറിയേണ്ടതാകുന്നു.

സുലൈമാൻ നബി(അ)യുടെ യാത്രയിലുണ്ടായ മറ്റൊരു പ്രധാന സംഭവം അടുത്ത ആയത്തുകളിൽ അല്ലാഹു വിവരിക്കുന്നു.

وَتَفَقَّدَ ٱلطَّيْرَ فَقَالَ مَا لِىَ لَآ أَرَى ٱلْهُدْهُدَ أَمْ كَانَ مِنَ ٱلْغَآئِبِينَ ﴿٢٠﴾

**《20》 അദ്ദേഹം പക്ഷികളെ പരിശോധിക്കുകയുണ്ടായി. അപ്പോൾ അദ്ദേഹം പറഞ്ഞു: എന്താണെനിക്ക്? (ആശ്ചര്യംതന്നെ) മരക്കൊത്തി (പ്പക്ഷി)യെ കാണുന്നില്ലല്ലോ! അഥവാ, അത് ഹാജറില്ലാത്തവരുടെ കൂട്ടത്തിൽ ആയിരിക്കയാണോ?**

لَأُعَذِّبَنَّهُۥ عَذَابًا شَدِيدًا أَوْ لَأَا۟ذْبَحَنَّهُۥٓ أَوْ لَيَأْتِيَنِّى بِسُلْطَٰنٍ مُّبِينٍ ﴿٢١﴾

**《21》 സത്യമായിട്ടും, ഞാൻ അതിനെ കഠിനമായ ശിക്ഷ ശിക്ഷിക്കും: അല്ലെങ്കിൽ അതിന് അറുത്തു (കൊന്നു)കളയും, അല്ലാത്തപക്ഷം, ഒരു വ്യക്തമായ ന്യായവും കൊണ്ട് അത് എന്റെ അടുക്കൽ വരുകതന്നെ വേണം.**

*(*) ദാറ്ക്വുത്നി (റ) യുടെ രിവായത്തിൽ ഒരു പ്രവാചകൻ (نبي من الانبياء) എന്നാണുള്ളത്.*

﴾20﴿ وَتَفَقَّدَ അദ്ദേഹം പരിശോധിച്ചു الطَّيْرَ പക്ഷികളെ فَقَالَ അപ്പോൾ(എന്നിട്ട്)പറഞ്ഞു مَالِيَ എനിക്കെന്താണ് لَآ أَرَى ഞാൻ കാണുന്നില്ല الْهُدْهُدَ മരക്കൊത്തിയെ أَمْ كَانَ അഥവാ അതായിരിക്കുന്നുവോ مِنَ الْغَآئِبِينَ ഹാജറില്ലാത്തവരിൽ, മറഞ്ഞുപോയവരിൽ ﴾21﴿ لَأُعَذِّبَنَّهُۥ സത്യമായും ഞാനതിനെ ശിക്ഷിക്കും عَذَابًا شَدِيدًا കഠിനമായ ശിക്ഷ أَوْ അല്ലെങ്കിൽ لَأَا۟ذْبَحَنَّهُۥٓ ഞാനതിനെ തീർച്ചയായും അറുക്കും أَوْ لَيَأْتِيَنِّي അല്ലെങ്കിൽ അത് എന്റെ അടുക്കൽ വരണം(വന്നാലൊഴികെ) بِسُلْطَانٍ ഒരു ന്യായം കൊണ്ട്, വല്ല രേഖയുമായി مُّبِينٍ വ്യക്തമായ

---

സുലൈമാൻ (അ) തന്റെ സൈന്യത്തിലെ പക്ഷി വിഭാഗം പരിശോധിച്ചപ്പോൾ മരക്കൊത്തിപ്പക്ഷിയെ കണ്ടില്ല. നിയമപ്രകാരം അതും ഹാജറുണ്ടാകേണ്ടിയിരുന്നു. അതിന്റെ അഭാവത്തിന്ന് കാരണം മനസ്സിലായതുമില്ല. അതുകൊണ്ട് തക്കതായ ന്യായമില്ലാത്തപക്ഷം, സൈന്യത്തിൽ ഹാജറില്ലാത്തതിന്റെ പേരിൽ അതിനെ അറുത്തു കൊല ചെയ്തോ മറ്റോ കഠിനമായി ശിക്ഷിക്കുമെന്ന് താക്കീത് പുറപ്പെടുവിച്ചു. പക്ഷേ, കാര്യം അദ്ദേഹം ഊഹിച്ച പോലെയായിരുന്നില്ല. അത് ഹാജറില്ലാതിരിക്കുവാൻ മതിയായ കാരണം – പ്രവാചകവര്യനും, മഹാരാജാവുമായിരുന്ന അദ്ദേഹത്തിന് അജ്ഞാതമായിരുന്ന ഒരു വമ്പിച്ച വർത്തമാനം – അതിന് പറയുവാനുണ്ടായിരുന്നു.

فَمَكَثَ غَيْرَ بَعِيدٍ فَقَالَ أَحَطتُ بِمَا لَمْ تُحِطْ بِهِۦ وَجِئْتُكَ مِن سَبَإٍۭ بِنَبَإٍ يَقِينٍ ﴿٢٢﴾

**﴾22﴿ അങ്ങനെ, അത് [മരക്കൊത്തി] വിദൂരമല്ലാത്തവണ്ണം (അൽപം) താമസിച്ചു. എന്നിട്ട് (വന്നു ഇങ്ങിനെ)പറഞ്ഞു: അങ്ങുന്ന് സൂക്ഷ്മമായറിഞ്ഞിട്ടില്ലാത്ത ഒരു കാര്യത്തെക്കുറിച്ച് ഞാൻ സൂക്ഷ്മമായറിഞ്ഞിരിക്കുന്നു. സബഇൽനിന്നും ദൃഢമായ ഒരു വാർത്തയുമായി ഞാൻ അങ്ങയുടെ അടുക്കൽ വന്നിരിക്കുകയാണ്.**

إِنِّي وَجَدتُّ ٱمْرَأَةً تَمْلِكُهُمْ وَأُوتِيَتْ مِن كُلِّ شَيْءٍ وَلَهَا عَرْشٌ عَظِيمٌ ﴿٢٣﴾

**﴾23﴿ നിശ്ചയമായും, അവരെ [സബഉകാരെ] ഭരിച്ചുവരുന്ന ഒരു സ്ത്രീയെ ഞാൻ കണ്ടെത്തുകയുണ്ടായി. എല്ലാ വസ്തുക്കളിൽ നിന്നും (ആവശ്യമായത്ര) അവൾക്ക് നൽകപ്പെട്ടിരിക്കുന്നു. ഒരു വമ്പിച്ച സിംഹാസനവും അവൾക്കുണ്ട്.**

---

﴾22﴿ فَمَكَثَ അങ്ങനെ അത് താമസിച്ചു غَيْرَ بَعِيدٍ വിദൂരമല്ലാത്ത നിലയിൽ (കുറച്ചുസമയം) فَقَالَ എന്നിട്ട് അത് പറഞ്ഞു أَحَطتُ ഞാൻ സൂക്ഷ്മമായറിഞ്ഞിരിക്കുന്നു بِمَا യാതൊരു കാര്യത്തെക്കുറിച്ചു لَمْ تُحِطْ بِهِ അങ്ങുന്ന് (താങ്കൾ)അതിനെപ്പററി

مِن سَبَإٍ സൂക്ഷ്മമായറിഞ്ഞിട്ടില്ല وَجِئْتُكَ ഞാൻ അങ്ങയുടെ അടുക്കൽ വന്നിരിക്കുന്നു സബഇൽനിന്ന് بِنَبَإٍ ഒരു വാർത്തയുംകൊണ്ട് يَقِينٍ ദൃഢമായ, ഉറപ്പായ ﴾23﴿ إِنِّي നിശ്ചയമായും ഞാൻ وَجَدتُّ ഞാൻ കണ്ടെത്തിയിരിക്കുന്നു امْرَأَةً ഒരു സ്ത്രീയെ تَمْلِكُهُمْ അവൾ അവരെ ഭരിക്കുന്നു وَأُوتِيَتْ അവൾക്ക് നൽകപ്പെട്ടിരിക്കുന്നു مِن كُلِّ شَيْءٍ എല്ലാ വസ്തുക്കളിൽ നിന്നും وَلَهَا അവൾക്കുണ്ട് താനും عَرْشٌ ഒരു സിംഹാസനം عَظِيمٌ വമ്പിച്ച, മഹത്തായ

---

അറേബ്യാഅർദ്ധദ്വീപിന്റെ തെക്കുപടിഞ്ഞാറെ മൂലയിലായി യമനിലാണ് സബഉ് (سبا) സാമ്രാജ്യം സ്ഥിതി ചെയ്തിരുന്നത്. വമ്പിച്ച ഒരു പ്രാചീന അറബി ഗോത്രമാണ് സബഉ്. അബീസീനിയക്കാർ എന്നറിയപ്പെടുന്ന ഹബ്ശഃ ഗോത്രങ്ങൾ (الحبشة) ഇവരിൽ നിന്നും അബീസീനിയയിൽ കുടിയേറിപ്പാർത്തവരാണെന്നാണ് കരുതപ്പെടുന്നത്. തെക്കേ കടൽ തീരത്തിന്നും, അബീസീനിയായുടെ വടക്കുകിഴക്കെ കടൽതീരത്തിന്നുമിടയിൽ ചെങ്കടലിന് 12 നാഴിക മാത്രമേ വീതിയുള്ളൂ. ഈ കടലിടുക്കാണ് ബാബുൽമൻദബ് (باب المنذب) എന്ന് പറയപ്പെടുന്നത്. ക്രിസ്ത്വബ്ദത്തിന് 10-11 നൂറ്റാണ്ടുകൾക്കുമുമ്പ് അറേബ്യയിൽ നിന്ന് അബീസീനിയയിലേക്ക് ആക്രമണങ്ങൾ നടത്തപ്പെട്ടിരുന്നുവത്രെ. സുലൈമാൻ നബി(അ)യുടെ ഭരണകാലം ക്രിസ്ത്വബ്ദത്തിന് മുമ്പ് 992 മുതൽ 952 വരെയുള്ള 40 കൊല്ലക്കാലമായിരുന്നുവെന്നാണ് കണക്കാക്കപ്പെട്ടിരിക്കുന്നത്. അബീസീനിയായിലെ ഭാഷയായ എത്തോപ്യൻ ഭാഷയുടെ അക്ഷരമാല, സബഇയൻ അക്ഷരമാല - അഥവാ ഹിംയരിയൻ അക്ഷരങ്ങൾ (الحروف الحميرية) തന്നെയായിരുന്നു.

അനേകം ശാഖോപശാഖകൾ ഉൾക്കൊണ്ടിരുന്ന സബഉ് ഗോത്രത്തിന്റെ ജനയിതാവ് യശ്ജുബ് മകൻ സബഉ് (سبأ بن يشجب) ആയിരുന്നു. അറേബ്യൻ ഗോത്രങ്ങളുടെ പതിവനുസരിച്ച് സബഇന്റെ സന്താനപരമ്പരകൾ അതേ പേരിൽ തന്നെ അറിയപ്പെട്ടു. മആരിബിലെ അണക്കെട്ട് (سدمآرب) എന്ന ചരിത്ര പ്രസിദ്ധമായ പ്രാചീന അണക്കെട്ട് സബഉ് നിർമിച്ചതാണ്. വിശുദ്ധ ക്വുർആനിൽ ഈ അണക്കെട്ടിനെ സംബന്ധിക്കുന്ന ഒരു ചരിത്രപാഠം സൂറത്തു-സബഇൽ പ്രസ്താവിച്ചിട്ടുള്ളത് അല്ലാഹു ഉദ്ദേശിച്ചാൽ നമുക്ക് അവിടെവെച്ച് കാണാവുന്നതാണ്. തുബ്ബഉ് രാജാക്കൾ(التبابعة) എന്ന പേരിൽ അറിയപ്പെടുന്ന ഹിംയരീ രാജവംശമായിരുന്നു അവിടത്തെ നാടുവാഴികൾ. ഇവരിൽ സ്ത്രീകളുമുണ്ടായിരുന്നു. അക്കൂട്ടത്തിൽ, വളരെ പ്രതാപത്തോട് കൂടി നാടുവാണിരുന്ന ഒരു റാണിയെക്കുറിച്ചാണ് ഇവിടെ പ്രസ്താവിക്കുന്നത്. ബിൽക്വീസ് (بَلْقِيس) എന്ന പേരിലാണ് ഈ റാണി അറിയപ്പെടുന്നത്.

ബൈബ്ളിൽ സബഇലെ (ശേബായിലെ)രാജ്ഞി സുലൈമാൻ നബി(അ)യുടെ അടുക്കൽ ചെന്നതും, അദ്ദേഹത്തിന്റെ ജ്ഞാനവും, പ്രതാപവും കണ്ടു വളരെയധികം പ്രശംസിച്ചതും വിവരിച്ചിരിക്കുന്നത് കാണാം (1. രാജാക്കൾ, 10:2 ദിനവൃത്താന്തം, അ: 9 നോക്കുക) പക്ഷേ, ക്വുർആനിൽ പ്രതിപാദിച്ചിട്ടുള്ള ഈ സംഭവങ്ങൾ അതിൽ പ്രതിപാദിച്ചു കാണുന്നില്ല.

ഒരു മഹാരാജാവിനുണ്ടായിരിക്കേണ്ടുന്ന എല്ലാവിധ ശക്തികളും, വിഭവങ്ങളും, അവൾക്ക് ലഭിച്ചിട്ടുണ്ടെന്നും അനിതരസാധാരണമായ ഒരു വമ്പിച്ച സിംഹാസനവും

അവൾക്കുണ്ടെന്നും ഉണർത്തിച്ചുകൊണ്ടുള്ള ആ ചെറുവിവരണം വഴി, ബിൽകീസിന്റെ രാജകീയ പ്രതാപങ്ങളും, ഭൗതിക യശസ്സും മരക്കൊത്തി സുലൈമാൻ നബി(അ)യെ തെര്യപ്പെടുത്തി. തുടർന്നുകൊണ്ട് ആ ജനതയുടെ മതപരമായ നിലപാടും വിവരിക്കുന്നു.

وَجَدتُّهَا وَقَوْمَهَا يَسْجُدُونَ لِلشَّمْسِ مِن دُونِ ٱللَّهِ وَزَيَّنَ لَهُمُ ٱلشَّيْطَٰنُ أَعْمَٰلَهُمْ فَصَدَّهُمْ عَنِ ٱلسَّبِيلِ فَهُمْ لَا يَهْتَدُونَ ﴿٢٤﴾

《24》 അവളെയും, അവളുടെ ജനതയെയും അല്ലാഹുവിനെ വിട്ടു സൂര്യന്ന് സുജൂദ് [സാഷ്ടാംഗ നമസ്കാരം] ചെയ്യുന്നതായി ഞാൻ കണ്ടെത്തിയിരിക്കുന്നു. അവരുടെ കർമങ്ങൾ പിശാച് അവർക്ക് ഭംഗിയാക്കി കാണിച്ചു അവരെ (നേരായ)മാർഗത്തിൽ നിന്ന് തടയുകയും ചെയ്തിരിക്കുന്നു. അതിനാൽ, അവർ സൻമാർഗത്തിൽ ചരിക്കുന്നില്ല.

أَلَّا يَسْجُدُوا۟ لِلَّهِ ٱلَّذِى يُخْرِجُ ٱلْخَبْءَ فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ وَيَعْلَمُ مَا تُخْفُونَ وَمَا تُعْلِنُونَ ﴿٢٥﴾

《25》 (പിശാച് അവരെ തടയുന്നത്) ആകാശങ്ങളിലും, ഭൂമിയിലും ഒളിഞ്ഞുകിടക്കുന്നതിനെ വെളിക്ക് കൊണ്ടുവരുകയും, നിങ്ങൾ മറച്ചുവെക്കുന്നതും, പരസ്യമാക്കുന്നതും അറിയുകയും ചെയ്യുന്നവനായ അല്ലാഹുവിന് അവർ സുജൂദ് [സാഷ്ടാംഗനമസ്കാരം] ചെയ്യാതിരിക്കുവാനത്രെ.

سجود ۩

ٱللَّهُ لَآ إِلَٰهَ إِلَّا هُوَ رَبُّ ٱلْعَرْشِ ٱلْعَظِيمِ ۩ ﴿٢٦﴾

《26》 അല്ലാഹുവാകട്ടെ, അവനല്ലാതെ യാതൊരു ആരാധ്യനുമില്ല; മഹത്തായ അർശി [സിംഹാസനത്തി]ന്റെ നാഥനാണ് (അവൻ)

---

《24》 وَجَدْتُهَا ഞാനവളെ കണ്ടെത്തി وَقَوْمَهَا അവളുടെ ജനതയെയും يَسْجُدُونَ അവർ സുജൂദ് ചെയ്യുന്നു لِلشَّمْسِ സൂര്യന് مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ, അല്ലാഹുവിനെ കൂടാതെ وَزَيَّنَ ഭംഗിയാക്കിക്കാട്ടുകയും ചെയ്തിരിക്കുന്നു لَهُمُ അവർക്ക് الشَّيْطَانُ പിശാച് أَعْمَالَهُمْ അവരുടെ കർമങ്ങൾ, പ്രവൃത്തികൾ فَصَدَّهُمْ എന്നിട്ട് അവരെ അവൻ തടഞ്ഞു عَنِ السَّبِيلِ മാർഗത്തിൽ നിന്ന് فَهُمْ അതിനാൽ അവർ لَا يَهْتَدُونَ നേർമാർഗത്തിൽ ചരിക്കുന്നില്ല, സൻമാർഗം പ്രാപിക്കുന്നില്ല. 《25》 أَلَا يَسْجُدُوا അവർ സുജൂദ് ചെയ്യാതിരിക്കുവാൻ لِلَّهِ അല്ലാഹുവിന് الَّذِي يُخْرِجُ വെളിക്കുവരുത്തുന്നവനായ, പുറത്തു കൊണ്ടുവരുന്ന الْخَبْءَ

ഒളിഞ്ഞു കിടക്കുന്നതിനെ فِي السَّمَاوَاتِ ആകാശങ്ങളിൽ وَالْأَرْضِ ഭൂമിയിലും وَيَعْلَمُ അവൻ അറിയുകയും ചെയ്യുന്നു مَاتُخْفُونَ നിങ്ങൾ മറച്ചു(ഒളിച്ചു)വെക്കുന്നത് وَمَاتُعْلِنُونَ നിങ്ങൾ പരസ്യമാക്കുന്നതും, വെളിവാക്കുന്നതും ﴿26﴾ اللَّهُ അല്ലാഹുവാകട്ടെ لَا إِلَٰهَ ഒരു ആരാധ്യനുമില്ല إِلَّا هُوَ അവനല്ലാതെ رَبُّ الْعَرْشِ അർശിന്റെ റബ്ബാണ്, സിംഹാസനത്തിന്റെ നാഥനാണ്(ഉടമസ്ഥനാണ്) الْعَظِيمِ മഹത്തായ.

---

മരക്കൊത്തിയുടെ നിലപാടും, പ്രസ്താവനയും മുമ്പിൽവെച്ച് നോക്കുമ്പോൾ 25,26 എന്നീ ആയത്തുകളിൽ അല്ലാഹുവിന്റെ ഗുണവിശേഷണങ്ങളായി പ്രസ്താവിച്ച കാര്യങ്ങൾ ഇവിടെ പ്രത്യേകം അർത്ഥവത്താണെന്ന് കാണാം. ഇബ്നു അബ്ബാസ് (റ) പറഞ്ഞത് പോലെ, ഭൂമിക്കടിയിൽ വെള്ളത്തിന്റെ സ്ഥാനം സുലൈമാൻ നബി(അ)ക്ക് അറിയിച്ചുകൊടുക്കുക ഈ മരക്കൊത്തിയുടെ ജോലിയാണല്ലോ. സബഇലെ റാണിയെക്കുറിച്ചും മറ്റും അദ്ദേഹത്തിന് അജ്ഞാതമായിരുന്ന ചില കാര്യങ്ങൾ അത് വെളിപ്പെടുത്തിക്കൊടുക്കുകയും ചെയ്തു. എന്നാൽ, സുലൈമാൻ നബി(അ)ക്കോ, മരക്കൊത്തിക്കോ–മറ്റാർക്കും തന്നെയുമോ ആകാശഭൂമികളിൽ ഒളിഞ്ഞു കിടപ്പുള്ള എല്ലാ കാര്യങ്ങളും, എല്ലാ രഹസ്യപരസ്യങ്ങളും അറിയുക സാദ്ധ്യമല്ല തന്നെ. അല്ലാഹുവിന് മാത്രമേ അതറിയുകയുള്ളൂ. അല്ലാഹു ചിലർക്ക് ചില കാര്യങ്ങൾ അറിയിച്ചുകൊടുക്കുന്നത് മാത്രമേ അവർക്കറിയുവാൻ സാധിക്കുകയുള്ളൂ. എന്നിങ്ങിനെയുള്ള സൂചനകൾ 25-ാം ആയത്തിൽ അടങ്ങുന്നു. സബഇലെ റാണിക്ക് ഒരു വമ്പിച്ച സിംഹാസനമുണ്ടെന്ന് പറഞ്ഞുവല്ലോ. ആ സിംഹാസനമാകട്ടെ, മറ്റേത് രാജകീയ സിംഹാസനമാകട്ടെ, അതിനെക്കാളെല്ലാം മഹത്തരമായ ഒരു സിംഹാസനം വേറെയുണ്ട്. അതായത്, അഖിലാണ്ഡത്തിന്റെ സ്രഷ്ടാവും ഭരണാധിപനുമായ അല്ലാഹുവിന്റെ സിംഹാസനം(അർശ്). അതിനെ അപേക്ഷിച്ച് മറ്റെല്ലാ സിംഹാസനങ്ങളും കേവലം നാമമാത്രങ്ങളാകുന്നു. എന്നൊക്കെ 26-ാം വചനത്തിലും സൂചനയുണ്ട്.

۞ قَالَ سَنَنظُرُ أَصَدَقْتَ أَمْ كُنتَ مِنَ ٱلْكَـٰذِبِينَ ﴿٢٧﴾

**﴿27﴾ അദ്ദേഹം [സുലൈമാൻ] പറഞ്ഞു: നീ സത്യം പറഞ്ഞതാണോ, അഥവാ നീ അസത്യവാൻമാരിൽ പെട്ടിരിക്കുന്നുവോ എന്ന് നാം നോക്കാം:**

ٱذْهَب بِّكِتَـٰبِى هَـٰذَا فَأَلْقِهْ إِلَيْهِمْ ثُمَّ تَوَلَّ عَنْهُمْ فَٱنظُرْ مَاذَا يَرْجِعُونَ ﴿٢٨﴾

**﴿28﴾ എന്റെ ഈ എഴുത്തും കൊണ്ട് നീ പോകുക, എന്നിട്ട് അതവർക്ക് ഇട്ടുകൊടുക്കുക. പിന്നീട് നീ അവരിൽ നിന്ന് മാറിനിന്ന് അവർ (അതിനെപ്പറ്റി) എന്ത് മറുപടി പറയുന്നുവെന്ന് നോക്കുക**

---

﴿27﴾ قَالَ അദ്ദേഹം പറഞ്ഞു سَنَنْظُرُ നാം നോക്കാം أَصَدَقْتَ നീ സത്യം പറഞ്ഞിരിക്കയാണോ أَمْ كُنْتَ അഥവാ നീ ആയിരിക്കുന്നുവോ مِنَ الْكَاذِبِينَ വ്യാജകാരൻമാരിൽപെട്ട(വൻ) ﴿28﴾ اذْهَبْ നീപോകുക بِكِتَابِي هَذَا എന്റെ ഈ എഴുത്തുംകൊണ്ട് فَأَلْقِهِ എന്നിട്ടത്

ഇട്ടേക്കുക عَنْهُمْ അവരിൽ إِلَيْهِمْ അവർക്ക്, അവരിലേക്ക് ثُمَّ تَوَلَّ പിന്നീട് നീ പിൻമാറിക്കൊള്ളുക عَنْهُمْ അവരിൽ നിന്ന് فَانْظُرْ എന്നിട്ട് നോക്കുക مَاذَا എന്തൊന്നാണ് يَرْجِعُونَ അവർ മടക്കുന്നത് (മറുപടി പറയുന്നത്)

---

എഴുത്തുകൾ കൊടുത്തയക്കുവാനും മറ്റും പരിശീലിപ്പിക്കപ്പെടാറുള്ള സാധാരണ പക്ഷികളെപ്പോലെ ഒരു പക്ഷിയല്ല സുലൈമാൻ നബി(അ)യുടെ മരക്കൊത്തിയെന്ന് ഇതിൽ നിന്ന് മനസ്സിലാകുന്നു. കാരണം, കത്ത് കൊണ്ടുപോയി കൊടുക്കുവാൻ മാത്രമല്ല, അത് കൊടുത്തശേഷം മാറിനിന്ന് അവിടെയുണ്ടാകുന്ന പ്രതികരണം മനസ്സിലാക്കി വരുവാനും കൂടി അദ്ദേഹം അതിനെ ചുമതലപ്പെടുത്തുന്നു. സുലൈമാൻ നബി(അ)ക്ക് അതിന്റെ ഭാഷ മനസ്സിലാകുന്നത് പോലെ, അദ്ദേഹത്തിന്റെ ഭാഷ അതിനും മനസ്സിലായിരുന്നുവെന്നും ഇതിൽ നിന്ന് വ്യക്തമാകുന്നു. ഇതിലെല്ലാം അടങ്ങിയ രഹസ്യം അല്ലാഹുവിന് മാത്രമേ അറിയൂ.

മരക്കൊത്തി കത്തുമായി പറന്നു യമനിലെത്തി. എങ്ങിനെയോ റാണിയുടെ മുമ്പിൽ കത്തിട്ടു. അവൾ ദ്വിഭാഷികൾ മുഖേന അത് വായിച്ചറിഞ്ഞു. ഉള്ളടക്കം കണ്ടു പരിഭ്രമിച്ചു. തന്റെ കാര്യാലോചനസഭ വിളിച്ചുകൂട്ടി ആലോചന നടത്തി.

قَالَتْ يَٰٓأَيُّهَا ٱلْمَلَؤُا۟ إِنِّىٓ أُلْقِىَ إِلَىَّ كِتَٰبٌ كَرِيمٌ ﴿٢٩﴾

**﴿29﴾ അവൾ പറഞ്ഞു: ഹേ, പ്രധാനികളേ! നിശ്ചയമായും എനിക്ക് മാന്യമായ ഒരു എഴുത്ത് (ഇതാ) ഇട്ടുതരപ്പെട്ടിരിക്കുന്നു!**

إِنَّهُۥ مِن سُلَيْمَٰنَ وَإِنَّهُۥ بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ ﴿٣٠﴾

**﴿30﴾ അത് സുലൈമാനിൽ നിന്നുള്ളതാണ്. അത്: പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ;**

أَلَّا تَعْلُوا۟ عَلَىَّ وَأْتُونِى مُسْلِمِينَ ﴿٣١﴾

**﴿31﴾ എന്നോട് നിങ്ങൾ ഔന്നിത്യം കാണിക്കരുത്; നിങ്ങൾ മുസ്‌ലിംകളായിക്കൊണ്ട് എന്റെ അടുക്കൽ വരുകയും ചെയ്യുക എന്നത്രെ.**

---

﴿29﴾ قَالَتْ അവൾ പറഞ്ഞു يَاأَيُّهَاالْمَلَأُ ഹേ പ്രധാനികളേ, പ്രമുഖ സംഘമേ إِنِّي നിശ്ചയമായും ഞാൻ أُلْقِيَ إِلَيَّ എനിക്ക് ഇട്ടുതരപ്പെട്ടിരിക്കുന്നു كِتَابٌ ഒരെഴുത്ത് كَرِيمٌ മാന്യമായ, ബഹുമാനപ്പെട്ട ﴿30﴾ إِنَّهُ നിശ്ചയമായും അത് مِنْ سُلَيْمَانَ സുലൈമാനിൽ നിന്നുള്ളതാണ് وَإِنَّهُ നിശ്ചയമായും അത് بِسْمِ اللَّهِ അല്ലാഹുവിന്റെ നാമത്തിൽ الرَّحْمَٰنِ പരമകാരുണികനായ الرَّحِيمِ കരുണാനിധിയായ ﴿31﴾ أَلَّا تَعْلُوا നിങ്ങൾ ഔന്നിത്യം(മേന്മ-യോഗ്യത) കാണിക്കരുതെന്നാണ് عَلَيَّ എന്റെ മേൽ-എന്നോട് وَأْتُونِي നിങ്ങൾ എന്റെ അടുക്കൽ വരുകയും വേണം مُسْلِمِينَ മുസ്‌ലിംകളായിക്കൊണ്ട്, അനുസരിക്കുന്നവരായിട്ട്.

സബഉകാരുടെ മതപരവും, രാജകീയവുമായ നിലപാട് മരക്കൊത്തിയുടെ പ്രസ്താവനയിൽ നിന്ന് സുലൈമാൻ (അ) മനസ്സിലാക്കിയ ശേഷം, അവരെ ഇസ്‌ലാമിലേക്ക് ക്ഷണിച്ചുകൊണ്ട് അദ്ദേഹം അയച്ച ആ കത്തിലെ ഉള്ളടക്കമാണിത്. ഇബ്റാഹീം നബി(അ)യും, മൂസാ നബി(അ)യും അവരവരുടെ കാലത്തെ രാജാക്കളെ ഇസ്‌ലാമിലേക്ക് ക്ഷണിച്ചിരുന്നുവല്ലോ. നബി തിരുമേനിയുടെ കാലത്തുള്ള പല രാജാക്കൾക്കും അവിടുന്നും ഇങ്ങിനെ കത്തുകൾ അയച്ചിട്ടുള്ളത് പ്രസിദ്ധമാണ്.

മുസ്‌ലിംകൾ എന്ന വാക്കിന്റെ അർത്ഥം അനുസരണമുള്ളവർ, കീഴൊതുങ്ങിയവർ എന്നൊക്കെയാണ്. ഈ വാക്കർത്ഥത്തെ അടിസ്ഥാനമാക്കിക്കൊണ്ട് ഇവിടെ രണ്ട് പ്രകാരത്തിൽ വിവക്ഷ നൽകപ്പെട്ടിട്ടുണ്ട്. സുലൈമാൻ നബി(അ)ക്ക് കീഴൊതുങ്ങിക്കൊണ്ട് വരണം എന്നും, അല്ലാഹുവിനോട് അനുസരണയുള്ളവരായി - അഥവാ ഇസ്‌ലാമിനെ അംഗീകരിച്ചുകൊണ്ട്-വരണം എന്നുമാണത്. എന്നാൽ, 44-ാം വചനത്തിൽ ഞാൻ സുലൈമാനോടൊപ്പം ലോകരക്ഷിതാവിന് കീഴൊതുങ്ങിയിരിക്കുന്നുവെന്ന് രാജ്ഞി സുലൈമാൻ നബി(അ)യുടെ മുമ്പിൽ വെച്ച് പ്രസ്താവിച്ചിട്ടുള്ളത് കാണാം. എന്നിരിക്കെ, ഇവിടെയും 38,42 എന്നീ വചനങ്ങളിലും മുസ്‌ലിംകൾ എന്ന വാക്കിന് ഈ അർത്ഥം കൽപിക്കുവാനാണ് ന്യായമുള്ളത് (കൂടുതൽ വിവരം വഴിയെ വരും)

## വിഭാഗം - 3

قَالَتۡ يَٰٓأَيُّهَا ٱلۡمَلَؤُاْ أَفۡتُونِي فِيٓ أَمۡرِي مَا كُنتُ قَاطِعَةً أَمۡرًا حَتَّىٰ تَشۡهَدُونِ ﴿٣٢﴾

**《32》 അവൾ പറഞ്ഞു: ഹേ പ്രധാനികളേ! എന്റെ കാര്യത്തിൽ (ഞാൻ എന്ത് വേണമെന്ന്) നിങ്ങൾ എനിക്ക് തീരുമാനം പറഞ്ഞു തരണം. നിങ്ങൾ എന്റെ അടുക്കൽ സന്നിഹിത രായിട്ടല്ലാതെ, ഞാൻ ഒരു കാര്യവും ഖണ്ഡിതമായി തീരുമാനിക്കുന്ന വളല്ല.**

قَالُواْ نَحۡنُ أُوْلُواْ قُوَّةٖ وَأُوْلُواْ بَأۡسٖ شَدِيدٖ وَٱلۡأَمۡرُ إِلَيۡكِ فَٱنظُرِي مَاذَا تَأۡمُرِينَ ﴿٣٣﴾

**《33》 അവർ പറഞ്ഞു: നാം പ്രാബല്യമുള്ളവരും ശക്തിമത്തായ സമര വീര്യമുള്ളവരുമാകുന്നു; അധികാരം അവിടുത്തേക്കാകുന്നു; ആകയാൽ, എന്താണ് കല്പിച്ചരുളുന്നതെന്ന് അവിടുന്നു (തന്നെ ആലോചിച്ചു) നോക്കുക.**

---

《32》 قَالَتْ അവൾ പറഞ്ഞു يَآأَيُّهَا الْمَلأُ ഹേ പ്രധാനികളേ, പ്രമുഖസംഘമേ أَفْتُونِي നിങ്ങൾ എനിക്ക് തീരുമാനം പറഞ്ഞുതരണം فِي أَمْرِي എന്റെ കാര്യത്തിൽ مَا كُنتُ ഞാനല്ല, ഞാനായിട്ടില്ല قَاطِعَةً ഖണ്ഡിതമായി തീരുമാനിക്കുന്നവൾ, ഉറപ്പിച്ചു പറയുന്നവൾ أَمْرًا ഒരു കാര്യവും حَتَّى تَشْهَدُونِ നിങ്ങൾ എന്റെ അടുക്കൽ സന്നിഹിതരാവതെ 《33》 قَالُوا അവർ

وَأُولُو بَأْسٍ പറഞ്ഞു نَحْنُ നാം, ഞങ്ങൾ أُولُو قُوَّةٍ പ്രാബല്യം (ശക്തി)ഉള്ളവരാണ് സമരവീര്യം(ആക്രമണശക്തി)ഉള്ളവരും شَدِيدٍ ശക്തിമത്തായ وَ الأَمْرُ അധികാരം, കാര്യം إِلَيْكِ അങ്ങേക്കാണ്, അങ്ങയുടെ അടുക്കലാണ് فَانْظُرِي അതുകൊണ്ട് അങ്ങുന്ന് (ആലോചിച്ച്)നോക്കുക مَاذَا എന്തൊന്നാണ് تَأْمُرِينَ അങ്ങുന്ന് കൽപിക്കുന്നത്.

---

വേണമെങ്കിൽ ഒരു യുദ്ധത്തിനുള്ള കഴിവും, കോപ്പും നമുക്കുണ്ട്. നാമെന്ത് ചെയ്യണമെന്ന് തീരുമാനിക്കേണ്ടത് അവിടുന്ന് തന്നെയാണ്. അവിടുത്തെ കൽപന ഏതും നിറവേറ്റാൻ ഞങ്ങൾ തയ്യാറുമാണ്. എന്നത്രെ ഉപദേശകസമിതിയുടെ മറുപടി. ഇതിൽ ഒരു സമര സൂചനയുണ്ടെന്ന് റാണിക്ക് തോന്നിയിരിക്കാം.

قَالَتْ إِنَّ ٱلْمُلُوكَ إِذَا دَخَلُوا۟ قَرْيَةً أَفْسَدُوهَا وَجَعَلُوٓا۟ أَعِزَّةَ أَهْلِهَآ أَذِلَّةً ۖ وَكَذَٰلِكَ يَفْعَلُونَ ﴿٣٤﴾

وَإِنِّى مُرْسِلَةٌ إِلَيْهِم بِهَدِيَّةٍ فَنَاظِرَةٌۢ بِمَ يَرْجِعُ ٱلْمُرْسَلُونَ ﴿٣٥﴾

**﴾34﴿ അവൾ പറഞ്ഞു: നിശ്ചയമായും, രാജാക്കൾ ഒരു രാജ്യത്ത് പ്രവേശിച്ചാൽ, അവരതിനെ നാശപ്പെ ടുത്തുകയും, അന്നാട്ടുകാരിലുള്ള പ്രതാപശാലികളെ നിന്ദ്യൻമാരാക്കു കയും ചെയ്യുന്നതാണ്. അങ്ങിനെയാ ണവർ പ്രവർത്തിക്കുക.**

**﴾35﴿ ഞാൻ അവരുടെ അടുക്ക ലേക്ക് ഒരു സമ്മാനവുംകൊണ്ട് ആളയക്കുകയാണ്: എന്നിട്ട് എന്ത് (വിവരവും) കൊണ്ടാണ് ദൂതൻമാർ മടങ്ങിവരുന്നതെന്ന് നോക്കുകയു മാണ്.**

---

﴾34﴿ قَالَتْ അവൾ പറഞ്ഞു إِنَّ الْمُلُوكَ നിശ്ചയമായും രാജാക്കൾ إِذَا دَخَلُوا അവർ പ്രവേശിച്ചാൽ قَرْيَةً ഒരു രാജ്യത്ത്, നാട്ടിൽ أَفْسَدُوهَا അവരത് നശിപ്പിക്കും, കീഴ്പ്പെടുത്തും وَ جَعَلُوا അവർ ആക്കുകയും ചെയ്യും أَعِزَّةَ أَهْلِهَا അതിലെ ആളുകളിൽ പ്രതാപശാലികളെ أَذِلَّةً നിന്ദ്യൻമാർ, നിസ്സാരൻമാർ وَ كَذَٰلِكَ അപ്രകാരമത്രെ يَفْعَلُونَ അവർ ചെയ്യുക ﴾35﴿ وَإِنِّي നിശ്ചയമായും ഞാൻ مُرْسِلَةٌ അയക്കുന്നവളാണ്(അയക്കുകയാണ്) إِلَيْهِمْ അവരുടെ അടുക്കലേക്ക് بِهَدِيَّةٍ ഒരു സമ്മാനവും കൊണ്ട് فَنَاظِرَةٌ എന്നിട്ട് നോക്കുന്നവളാണ്(പരിശോധിക്കുകയാണ്) بِمَ يَرْجِعُ എന്തുംകൊണ്ട് മടങ്ങുന്നു എന്ന് الْمُرْسَلُونَ ദൂതൻമാർ, അയക്കപ്പെട്ടവർ

---

ഒരു നാട്ടിനെ അക്രമിക്കുമ്പോൾ അവിടെ പലവിധ നാശനഷ്ടങ്ങളും വരുത്തലും, അവിടെയുള്ള പ്രധാനികളുടെ നേരെ കയ്യേറ്റം നടത്തലും രാജാക്കളുടെ സാധാരണ പതിവാണ്. അതുകൊണ്ട് ഈ എഴുത്തയച്ചവർ നമ്മുടെ നാട്ടിനെ അങ്ങനെ നശിപ്പിക്കാൻ ഇടവരുത്തുന്നത് ശരിയല്ല. അദ്ദേഹത്തിന്റെ എല്ലാ സ്ഥിതിഗതികളും മനസ്സിലാക്കിവരത്തക്കവണ്ണം തൽക്കാലം കുറെ സമ്മാനങ്ങളുമായി ഒരു ദൗത്യ സംഘത്തെ അയക്കാനും, അവർ മടങ്ങിവന്നശേഷം വേണ്ടത് ചെയ്വാനുമാണ് ഞാൻ ഉദ്ദേശിക്കുന്നത്. ഇതായിരുന്നു

റാണിയുടെ അഭിപ്രായം. അനന്തരം, വളരെ വിലപിടിച്ച ഒരു രാജകീയ സമ്മാനവുമായി ഒരു സംഘത്തെ റാണി ശാമിന്റെ തലസ്ഥാനമായ ബൈത്തുൽ മുക്വദ്ദസിലേക്കയച്ചു *(*)*

فَلَمَّا جَآءَ سُلَيۡمَٰنَ قَالَ أَتُمِدُّونَنِ بِمَالٖ فَمَآ ءَاتَىٰنِۦَ ٱللَّهُ خَيۡرٞ مِّمَّآ ءَاتَىٰكُمۚ بَلۡ أَنتُم بِهَدِيَّتِكُمۡ تَفۡرَحُونَ ﴿٣٦﴾

**《36》 അങ്ങനെ, അവൻ [ദൂതൻ] സുലൈമാന്റെ അടുക്കൽ വന്നപ്പോൾ അദ്ദേഹം പറഞ്ഞു: നിങ്ങൾ എനിക്ക് ധനം കൊണ്ട് സഹായം നൽകുക യാണോ?! എന്നാൽ, (അറിഞ്ഞേ ക്കുക) എനിക്ക് അല്ലാഹു നൽകി യിട്ടുള്ളത് നിങ്ങൾക്കവൻ നൽകി യിട്ടുള്ളതിനെക്കാൾ ഉത്തമമായി ട്ടുള്ളതാണ്. പക്ഷേ, നിങ്ങൾ നിങ്ങ ളുടെ സമ്മാനം മൂലം സന്തോഷം കൊള്ളുന്നു (എന്ന് മാത്രം)**

ٱرۡجِعۡ إِلَيۡهِمۡ فَلَنَأۡتِيَنَّهُم بِجُنُودٖ لَّا قِبَلَ لَهُم بِهَا وَلَنُخۡرِجَنَّهُم مِّنۡهَآ أَذِلَّةٗ وَهُمۡ صَٰغِرُونَ ﴿٣٧﴾

**《37》 നീ അവരുടെ [നിന്നെ അയച്ചവരുടെ] അടുക്കലേക്ക് മടങ്ങി ക്കൊള്ളുക; തീർച്ചയായും, നാം അവരുടെ അടുക്കൽ അവർക്ക് നേരിടുവാൻ കഴിവില്ലാത്ത സൈന്യ ങ്ങളുമായി വരുന്നതാണ്, നിസ്സാരൻ മാരായിക്കൊണ്ട് - നിന്ദ്യന്മാരായ നിലയിൽ - അവിടെ നിന്നും നാം അവരെ പുറത്താക്കുകതന്നെ ചെ യ്യും.**

---

《36》 فَلَمَّا جَاءَ അങ്ങനെ അവൻ വന്നപ്പോൾ سُلَيْمَانَ സുലൈമാന്റെ അടുക്കൽ قَالَ അദ്ദേഹം പറഞ്ഞു أَتُمِدُّونَنِ നിങ്ങൾ എനിക്ക് സഹായം നൽകുകയാണോ بِمَالٍ ധനംകൊണ്ട് فَمَا آتَانِيَ اللَّهُ എന്നാൽ അല്ലാഹു എനിക്ക് നൽകിയിട്ടുള്ളത് خَيْرٌ ഉത്തമമാകുന്നു, നല്ലതാണ് مِمَّا آتَاكُمْ നിങ്ങൾക്കവൻ നൽകിയതിനെക്കാൾ بَلْ പക്ഷേ, എങ്കിലും أَنْتُمْ നിങ്ങൾ بِهَدِيَّتِكُمْ നിങ്ങളുടെ സമ്മാനം കൊണ്ട് تَفْرَحُونَ നിങ്ങൾ സന്തോഷിക്കുന്നു. 《37》 ارْجِعْ നീ മടങ്ങിപ്പോകുക إِلَيْهِمْ അവരുടെ അടുക്കലേക്ക് فَلَنَأْتِيَنَّهُمْ എന്നാൽ തീർച്ചയായും നാമവരുടെ അടുക്കൽ വരും بِجُنُودٍ സൈന്യങ്ങളുമായി لَا قِبَلَ നേരിടുവാൻ കഴിവില്ലാത്ത لَهُمْ അവർക്ക്

---

*(*) റാണി സുലൈമാൻ നബി(അ)യുടെ കീർത്തികേട്ട് അദ്ദേഹത്തെ പരിശോധിക്കാൻ ചെന്നപ്പോൾ അനവധി സ്വർണവും, രത്നങ്ങളും, സുഗന്ധദ്രവ്യങ്ങളും ഒട്ടകങ്ങളിൽ കയറ്റിക്കൊണ്ടുവന്നിരുന്നുവെന്ന് ബൈബ്ളിൽ (1 രാജാക്കൾ 10-ലും മറ്റും പ്രസ്താവിച്ചത് കാണാം).*

مِنْهَا അതിനെ وَلَنُخْرِجَنَّهُم നാമവരെ തീർച്ചയായും പുറത്താക്കുകയും ചെയ്യും بِهَا അവിടെനിന്ന് أَذِلَّةً നിന്ദ്യൻമാരായി وَهُمْ അവർ صَاغِرُونَ നിസ്സാരൻമാർ(എളിയവർ)ആയിട്ട്.

---

കുറേ ധനം തന്നു തൃപ്തിപ്പെടുത്തി എന്നെ പാട്ടിലാക്കാമെന്ന് കരുതേണ്ട, നിങ്ങളെക്കാൾ എത്രയോ ഉന്നതമായ നിലയിൽ യശസ്സും സമ്പത്തുമെല്ലാം അല്ലാഹു എനിക്ക് നൽകിയിട്ടുണ്ട്. നിങ്ങളുടെ സമ്മാനങ്ങൾകൊണ്ട് നിങ്ങൾക്ക് സന്തോഷിക്കാമെങ്കിലും എനിക്കതിന് ആവശ്യമില്ല എന്നൊക്കെയാണ് ആദ്യത്തെ വചനത്തിൽ സുലൈമാൻ നബി(അ) പറഞ്ഞതിന്റെ സാരം.

സമ്മാനം കൊണ്ടുവന്ന ദൗത്യസംഘത്തിൽ നിന്നും, അവരുടെ കൈവശം റാണി സ്വഭാവികമായും ഏൽപിച്ചയച്ചിരിക്കാനിടയുള്ള ദൗത്യങ്ങളിൽ നിന്നും സബഉകാരെക്കുറിച്ച് അദ്ദേഹം ചില വസ്തുതകൾ മനസ്സിലാക്കിയിരിക്കുമല്ലോ. കൂടാതെ 33-ാം വചനത്തിൽ നാം പ്രാബല്യവും ശക്തിമത്തായ സമരവീര്യവും ഉള്ളവരാണെന്ന് റാണിയുടെ ഉപദേശകസമിതി അഭിമാനപൂർവ്വം റാണിയോട് പ്രസ്താവിച്ചതും, വേണ്ടിവന്നാൽ ഒരു യുദ്ധത്തിന് തങ്ങൾ ഒരുക്കമാണെന്ന് സൂചിപ്പിച്ചതും സുലൈമാൻ (അ)ഇതിനകം അറിഞ്ഞിരിക്കുകയും ചെയ്തിരിക്കും. കത്ത് കൊടുത്തയച്ചപ്പോൾ, കത്ത് കൊണ്ടുപോയി അവൾക്ക് ഇട്ടുകൊടുത്തശേഷം അവരിൽ നിന്ന് മാറി നിന്നു അവരുടെ മറുപടി എന്താണെന്ന് നോക്കിവരാൻ അദ്ദേഹം മരക്കൊത്തിയെ ഏൽപിച്ചതും സ്മരണീയമാണ്. ചുരുക്കത്തിൽ, തൗഹീദിന്റെ രാഷ്ട്രമായ അദ്ദേഹത്തിന്റെ സാമ്രാജ്യത്തോട് ശിർക്കിന്റെ സാമ്രാജ്യമായ സബഉ് രാഷ്ട്രം ഒരു സമരത്തിന് പുറപ്പെടുവാൻ ഭാവമുണ്ടെന്ന് അദ്ദേഹം കണ്ടു. ആ ഭാവം മുളയിൽതന്നെ അദ്ദേഹം നുള്ളിക്കളയുന്നതാണ് 37-ാം വചനത്തിൽ കാണുന്നത്. അങ്ങിനെ, ദൗത്യസംഘം തിരിച്ചുപോയി. ബിൽക്വീസും സൈന്യവും മുസ്‌ലിംകളായിക്കൊണ്ട് തന്റെ അടുക്കൽ വരുമെന്ന് വഹ്‌യ്മൂലമോ മറ്റോ അദ്ദേഹത്തിന് മനസ്സിലായി.

قَالَ يَـٰٓأَيُّهَا ٱلْمَلَؤُا۟ أَيُّكُمْ يَأْتِينِى بِعَرْشِهَا قَبْلَ أَن يَأْتُونِى مُسْلِمِينَ ﴿٣٨﴾

**《38》 അദ്ദേഹം (തന്റെ ആളുകളോട്)പറഞ്ഞു: ഹേ, പ്രധാനികളേ! നിങ്ങളിൽ ഏതൊരു വനാണ്, അവർ എന്റെ അടുക്കൽ മുസ്‌ലിംകളായി വരുന്നതിന് മുമ്പ് അവളുടെ സിംഹാസനം എനിക്ക് കൊണ്ടുവന്നുതരിക?**

قَالَ عِفْرِيتٌ مِّنَ ٱلْجِنِّ أَنَا۠ ءَاتِيكَ بِهِۦ قَبْلَ أَن تَقُومَ مِن مَّقَامِكَ ۖ وَإِنِّى عَلَيْهِ لَقَوِىٌّ أَمِينٌ ﴿٣٩﴾

**《39》 ജിന്നുകളിൽപെട്ട ഒരു ഇഫ്‌രീത്ത് [മല്ലൻ] പറഞ്ഞു: അങ്ങയുടെ (ഈ) സ്ഥാനത്ത് നിന്നും അങ്ങുന്ന് എഴുന്നേൽക്കുന്നതിനു മുമ്പായി ഞാൻ അത് അങ്ങേക്ക് കൊണ്ടുവന്നുതരാം. നിശ്ചയമായും, ഞാൻ അതിന് കഴിവുള്ളവനും, വിശ്വസ്തനുമാണ്.**

قَالَ ٱلَّذِى عِندَهُۥ عِلْمٌ مِّنَ ٱلْكِتَٰبِ أَنَا۠ ءَاتِيكَ بِهِۦ قَبْلَ أَن يَرْتَدَّ إِلَيْكَ طَرْفُكَ ۚ

﴿40﴾ തന്റെ പക്കൽ വേദഗ്രന്ഥ ത്തിൽ നിന്ന് ഒരു ജ്ഞാനം ഉണ്ടായിരുന്നവൻ പറഞ്ഞു: താങ്ക ളുടെ ദൃഷ്ടി താങ്കളിലേക്ക് തിരിച്ചു വരും മുമ്പായി ഞാനത് താങ്കൾക്ക് കൊണ്ടുവന്നു തരാം.

فَلَمَّا رَءَاهُ مُسْتَقِرًّا عِندَهُۥ قَالَ هَٰذَا مِن فَضْلِ رَبِّى لِيَبْلُوَنِىٓ ءَأَشْكُرُ أَمْ أَكْفُرُ ۖ

അങ്ങനെ, അത് [സിംഹാസനം] തന്റെ അടുക്കൽ സ്ഥിതി ചെയ്യുന്നതായി കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു : ഇത് എന്റെ രക്ഷിതാവിന്റെ അനുഗ്രഹത്തിൽപെട്ടതാണ് ; ഞാൻ നന്ദി കാണിക്കുമോ, അതല്ല നന്ദികേട് കാണിക്കുമോ എന്ന് എന്നെ അവൻ പരീക്ഷിക്കുവാൻ വേണ്ടിയാണ് (ഇത്).

وَمَن شَكَرَ فَإِنَّمَا يَشْكُرُ لِنَفْسِهِۦ ۖ وَمَن كَفَرَ فَإِنَّ رَبِّى غَنِىٌّ كَرِيمٌ ﴿٤٠﴾

ആരെങ്കിലും നന്ദി കാണിക്കുന്നപക്ഷം, അവൻ തനിക്ക് തന്നെ വേണ്ടിയാണ് നന്ദികാണിക്കുന്നത്. വല്ലവനും നന്ദികേട് കാണിക്കുന്നുവെങ്കിലോ, എന്നാൽ നിശ്ചയമായും, എന്റെ രക്ഷിതാവ് അനാശ്രയനാണ്; ഉൽകൃഷ്ടനുമാണ്.

---

﴿38﴾ قَالَ അദ്ദേഹം പറഞ്ഞു يَا أَيُّهَا الْمَلأُ ഹേ പ്രധാനികളേ أَيُّكُمْ നിങ്ങളിൽ ഏതാളാണ്, ആരാണ് يَأْتِينِي എനിക്ക് കൊണ്ടുവന്നുതരുക بِعَرْشِهَا അവളുടെ സിംഹസാനത്തെ قَبْلَ أَنْ يَأْتُونِي അവർ എന്റെ അടുക്കൽ വരുംമുമ്പ് مُسْلِمِينَ മുസ്‌ലിംകളായി, അനുസരണമുള്ളവരായി. ﴿39﴾ قَالَ عِفْرِيتٌ ഒരു മല്ലൻ(ഭൂതത്താൻ) പറഞ്ഞു مِنَ الْجِنِّ ജിന്നുകളിൽപെട്ട أَنَا آتِيكَ താങ്കൾക്ക് ഞാൻ വരാം بِهِ അതും കൊണ്ട് قَبْلَ أَنْ تَقُومَ താങ്കൾ എഴുന്നേൽക്കും മുമ്പ് مِنْ مَقَامِكَ താങ്കളുടെ സ്ഥാനത്തുനിന്നും وَإِنِّي നിശ്ചയമായും ഞാൻ عَلَيْهِ അതിനു, അതിന്മേൽ لَقَوِيٌّ ശക്തൻ(കഴിവുള്ളവൻ) തന്നെ أَمِين വിശ്വസ്തനായ, വിശ്വസ്തുമാണ് ﴿40﴾ قَالَ الَّذِي യാതൊരുവൻ പറഞ്ഞു عِنْدَهُ തന്റെ പക്കലുണ്ട് عِلْمٌ ഒരു അറിവ് مِنَ الْكِتَابِ വേദഗ്രന്ഥത്തിൽ നിന്ന്, ഗ്രന്ഥത്തിൽ നിന്ന് أَنَا آتِيكَ ഞാൻ താങ്കൾക്ക് കൊണ്ടുവരാം بِهِ അതിനെ قَبْلَ أَنْ يَرْتَدَّ മടങ്ങിവരും മുമ്പ്, തിരിച്ചുവരുംമുമ്പ് إِلَيْكَ താങ്കളിലേക്ക് طَرْفُكَ താങ്കളുടെ ദൃഷ്ടി, കണ്ണ് فَلَمَّا رَآهُ അങ്ങിനെ അതിനെ അദ്ദേഹം കണ്ടപ്പോൾ مُسْتَقِرًّا സ്ഥിതി ചെയ്യുന്നതായി عِنْدَهُ തന്റെ അടുക്കൽ قَالَ അദ്ദേഹം പറഞ്ഞു هَذَا

ഇത് مِن فَضْلِ അനുഗ്രഹത്തിൽപെട്ടതാണ് رَبِّي എന്റെ റബ്ബിന്റെ لِيَبْلُوَنِي എന്നെ പരീക്ഷണം ചെയ്യാൻവേണ്ടി أَأَشْكُرُ ഞാൻ നന്ദികാണിക്കുമോ أَمْ അഥവാ, അതല്ലെങ്കിൽ أَكْفُرُ ഞാൻ നന്ദികേട് കാണിക്കുമോ(എന്ന്) وَمَن شَكَرَ വല്ലവനും നന്ദികാണിച്ചാൽ فَإِنَّمَا يَشْكُرُ എന്നാൽ നിശ്ചയമായും അവൻ നന്ദി കാണിക്കുന്നു لِنَفْسِهِ തനിക്ക് വേണ്ടിതന്നെ وَمَن كَفَرَ വല്ലവനും നന്ദികേട് കാണിച്ചാൽ فَإِنَّ رَبِّي എന്നാൽ നിശ്ചയമായും എന്റെ റബ്ബ് غَنِيٌّ അനാശ്രയനാണ്, ധന്യനാണ് كَرِيمٌ മാന്യനാണ്, ഉൽകൃഷ്ടനാണ്.

---

ദുഃസ്സാമർത്ഥ്യക്കാരൻ, പോക്കിരി, ഊക്കൻ, മല്ലൻ, ദുഷ്ടൻ എന്നിങ്ങിനെ അർത്ഥങ്ങൾ വരാവുന്ന ഒരു വാക്കാണ് عِفْرِيت (ഇഫ്‌രീത്ത്). മനുഷ്യർക്ക് കഴിയാത്ത പല കാര്യങ്ങൾക്കും കഴിവുള്ളവരാണല്ലോ ജിന്നുവർഗം . ജിന്നുകളുടെ കൂട്ടത്തിൽ തന്നെ കൂടുതൽ ശക്തിയും , സാമർത്ഥ്യവുമുള്ള ഒരു മല്ലൻ–അഥവാ ഭൂതത്താൻ–എന്നത്രെ ഇവിടെ ഉദ്ദേശ്യം. അങ്ങയുടെ സ്ഥാനത്ത് നിന്ന് എഴുന്നേൽക്കും മുമ്പ് എന്ന് പറഞ്ഞതിന്റെ താൽപര്യം, അങ്ങുന്ന് പതിവ് പ്രകാരം രാജസഭയിൽ നിന്ന് പിരിഞ്ഞുപോകാറുള്ള സമയത്തിന് മുമ്പ് എന്നത്രെ മിക്ക വ്യാഖ്യാതാക്കളും പ്രസ്താവിക്കുന്നത്. ഇത്രയും വേഗത്തിൽ ആ സിംഹാസനം ഇവിടെ എത്തിക്കുവാൻ വേണ്ടുന്ന കഴിവുണ്ടെന്ന് മാത്രമല്ല, അതിൽ യാതൊരു ക്രമകേടും വഞ്ചനയും കൂടാതെ, തികച്ചും വിശ്വസ്തമായ നിലയിൽ അത് നിർവ്വഹിക്കുകയും ചെയ്തുകൊള്ളാമെന്നും അയാൾ സുലൈമാൻ നബി(അ)യെ ഉണർത്തി. പക്ഷേ, അതിനെക്കൾ വേഗത്തിൽ സിംഹാസനം തന്റെ മുമ്പിൽ എത്തിക്കാണണമെന്നാണ് അദ്ദേഹം ആഗ്രഹിക്കുന്നത്. അത് ഞാൻ നിർവ്വഹിച്ചുകൊള്ളാമെന്ന് രണ്ടാമതൊരാൾ ഏറ്റു പറയുന്നു.

ഈ രണ്ടാമൻ ആരാണെന്ന് ക്വുർആൻ വ്യക്തമായി പ്രസ്താവിച്ചിട്ടില്ല. തന്റെ പക്കൽ വേദഗ്രന്ഥത്തിൽ നിന്ന് അഥവാ കിതാബിൽ നിന്ന് – ഒരു ജ്ഞാനം ഉണ്ടായിരുന്ന ആൾ എന്നാണ് ഇദ്ദേഹത്തെ അല്ലാഹു വിശേഷിച്ചിരിക്കുന്നത്. കിതാബ് എന്ന് പറഞ്ഞത് ഏതിനെ ഉദ്ദേശിച്ചാണ് ? അതിൽ നിന്നും അദ്ദേഹത്തിന്റെ പക്കലുണ്ടായിരുന്ന ആ ജ്ഞാനം എന്തായിരുന്നു ? എന്നൊന്നും ഇവിടെ പറയുന്നില്ല. കിതാബ് കൊണ്ടുദ്ദേശ്യം പൊതുവിലുള്ള ദൈവിക വേദഗ്രന്ഥങ്ങൾ എന്നാണെന്നും, സുലൈമാൻ നബി(അ)ക്ക് പ്രത്യേകം നൽകപ്പെട്ടിരുന്ന ദൈവിക ഗ്രന്ഥമാണെന്നും പറയപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ പക്കലുണ്ടായിരുന്ന ജ്ഞാനംകൊണ്ടുദ്ദേശ്യം, അതിവേഗത്തിൽ സിംഹാസനം കൊണ്ടുവരാൻ കഴിയത്തക്കവണ്ണമുള്ള ഒരാത്മീയകശക്തി സിദ്ധിക്കുവാനുപകരിക്കുന്ന ഏതെങ്കിലും വിജ്ഞാനമായിരിക്കാം അത്. ഒന്നും തീർത്തുപറയുവാൻ നമുക്ക് തെളിവുകളില്ല. അല്ലാഹുവിനെ വിളിച്ചു പ്രാർത്ഥിച്ചാൽ നിശ്ചയമായും ഉത്തരം കിട്ടുന്ന അവന്റെ അതിമഹത്തായ ചില തിരുനാമങ്ങൾ (اسم الله الاعظم) അവന്നുണ്ടെന്ന് ഹദീഥുകളിൽ വന്നിട്ടുണ്ട്. അതാണ് ഇവിടെ ഈ പ്രത്യേകജ്ഞാനംകൊണ്ട് ഉദ്ദേശിക്കപ്പെടുന്നതെന്ന് ചില വ്യാഖ്യാതാക്കൾ പ്രസ്താവിക്കുന്നു. വാസ്തവം അല്ലാഹുവിനറിയാം. താങ്കളുടെ ദൃഷ്ടി താങ്കൾക്ക് തിരിച്ചു വരുംമുമ്പായി ഞാൻ കൊണ്ടുവരാം എന്നാണല്ലോ ഇദ്ദേഹം പറഞ്ഞത്. ഈ വാക്കിന്റെ താല്പര്യം, താങ്കൾ കണ്ണുചിമ്മി മിഴിക്കുന്നതിനിടക്ക് കൊണ്ടുവരാമെന്നാണെന്നും, താങ്കൾ ഏതെങ്കിലും ഒരു വസ്തുവിലേക്ക് ദൃഷ്ടിപതിച്ചശേഷം, അതിൽ നിന്ന് കണ്ണെടുക്കുമ്പോഴെക്കും – അഥവാ തുറന്ന

കണ്ണടക്കുമ്പോഴേക്കും-കൊണ്ടുവരാമെന്നാണെന്നും വരാം. ഇങ്ങിനെ ഒന്നിലധികം പ്രകാരത്തിൽ ഈ വാക്കിനും അർത്ഥം നൽകപ്പെട്ടിരിക്കുന്നു. ഏതർത്ഥമായിരുന്നാലും, ഒട്ടും താമസംകൂടാതെ – തൽക്ഷണം തന്നെ – കൊണ്ടുവരാമെന്നാണ് അതുകൊണ്ട് വിവക്ഷ.

ഇത് പറഞ്ഞ വ്യക്തി ഒരു പക്ഷേ, ആദ്യം മുമ്പോട്ട് വന്ന ഇഫ്രീത്തിനെക്കാൾ യോഗ്യനായ ഒരു ജിന്നോ മറ്റോ ആയിരിക്കാനിടയുണ്ട്. ഒരു മലക്കായിരുന്നുവെന്നും ജിബ്രീൽ (അ) എന്ന മലക്കായിരുന്നുവെന്നും, സുലൈമാൻ നബി(അ)യുടെ ഒരു മന്ത്രിയായിരുന്നുവെന്നും പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. ഈ വക്താവ് സുലൈമാൻ നബി(അ)തന്നെയായിരുന്നുവെന്നും, അദ്ദേഹം ആദ്യം പറഞ്ഞ ഇഫ്രീത്തിനോട് അങ്ങോട്ട് പറഞ്ഞ വാക്കാണിതെന്നുമത്രെ ഇമാം റാസീ(റ)മുതലായ ചിലരുടെ ബലമായ അഭിപ്രായം. (الله اعلم) ഒരു രാജാവും പ്രവാചകവര്യനുംകൂടിയായ അദ്ദേഹത്തിന് മറ്റാർക്കും ലഭിച്ചിട്ടില്ലാത്ത ചില ജ്ഞാനങ്ങൾ വേദഗ്രന്ഥത്തിൽ നിന്ന് ലഭിച്ചിരിക്കുന്നതിൽ അത്ഭുതപ്പെടുവാനില്ല. എങ്കിലും, അദ്ദേഹത്തിന്റെ കൈക്ക് വെളിപ്പെട്ട ചില അസാധാരണ സംഭവങ്ങളെ വിവരിച്ചു കൊണ്ടുള്ള ഈ സന്ദർഭത്തിൽ, അദ്ദേഹത്തിന്റെ പേർ-വ്യക്തമായോ, സൂചനയായോ – പ്രസ്താവിക്കാതിരിക്കാനും, വേദഗ്രന്ഥത്തിൽ നിന്നും ഒരു ജ്ഞാനമുണ്ടായിരുന്ന ആൾ എന്നിങ്ങിനെ അവ്യക്തമായ രൂപത്തിൽ അദ്ദേഹത്തെ പരിചയപ്പെടുത്തുവാനും കാരണം കാണുന്നില്ല *(*)*

എത്ര സമയംകൊണ്ടാണ്, ഏത് വിധേനയാണ് സിംഹാസനം കൊണ്ടുവരപ്പെട്ടതെന്ന് ക്വുർആൻ സ്പഷ്ടമാക്കിയിട്ടില്ല. എങ്കിലും കണ്ണടച്ചു മിഴിക്കുമ്പോഴേക്ക്-അഥവാ തുറന്ന കണ്ണ് അടക്കുമ്പോഴേക്ക്-തന്നെ അത് എത്തിക്കഴിഞ്ഞുവെന്നാണ് 'അങ്ങനെ അതു തന്റെ അടുക്കൽ സ്ഥിതിചെയ്യുന്നതായി കണ്ടപ്പോൾ' എന്ന വാചകത്തിൽ നിന്ന് വ്യക്തമാകുന്നത്. അല്ലാഹു സുലൈമാൻ നബി(അ)ക്ക് ചെയ്തുകൊടുത്തിട്ടുള്ള പ്രത്യേകാനുഗ്രഹങ്ങളിൽപെട്ട ഒന്നാണ് ഈ സംഭവമെന്ന് അദ്ദേഹം തുടർന്നു പ്രസ്താവിക്കുന്നു. മാത്രമല്ല, അതിൽ അദ്ദേഹത്തിന്റെ കൃതജ്ഞതയും, അല്ലാഹുവിന്റെ അനുഗ്രഹങ്ങൾക്ക് മനുഷ്യൻ നന്ദിയുള്ളവനായിരിക്കേണ്ടതിന്റെ ആവശ്യകതയും, നന്ദികേട് കാണിക്കുന്നതിന്റെ കെടുതിയും ആ പ്രസ്താവനയിൽ അദ്ദേഹം ഉൾക്കൊള്ളിച്ചിരിക്കുന്നു.

സംഭവം വിവരിക്കുന്നത് അല്ലാഹു. വിവരണമാകട്ടെ, വ്യക്തമായ ഭാഷയിലും, സംഭവ മാണെങ്കിൽ, അനിതര സാധാരണമായ അനേകം അനുഗ്രഹങ്ങളും, കഴിവുകളും നൽകപ്പെട്ട പ്രവാചകവര്യനും, മഹാരാജാവുമായ സുലൈമാൻനബി(അ) യെ സംബന്ധിക്കുന്നതും. ഒരു ചരിത്രവിവരണമെന്ന നിലക്കല്ല – കേവലം ഒറ്റപ്പെട്ട പ്രധാന സംഭവങ്ങളെന്നനിലക്കും അല്ലാഹുവിന്റെ ശക്തിമാഹാത്മ്യത്തിന്റെ ദൃഷ്ടാന്ത മെന്നനിലക്കുമാണ് – അത് ഉദ്ധരിക്കുന്നതും. എന്നിരിക്കെ, ക്വുർആനിൽ വിശ്വസിക്കുന്ന ഏതൊരാൾക്കും അതിന്റെ വ്യക്തമായ പ്രസ്താവനകളെ അന്യഥാ വ്യാഖ്യാനിക്കുവാൻ പാടുള്ളതല്ലതന്നെ. ക്വുർആന്റെ വാചകങ്ങളെ അവയുടെ പാട്ടിന് വിട്ടാൽ ഗ്രാഹ്യമാകുന്നതെന്തോ അതപ്പടി സ്വീകരിക്കുക, ഇതാണ് ഓരോരുത്തന്റെയും കടമ.

---

*(*)* كما ذكره المرحوم الشيخ السيد قطب فى تفسيره «في ظلال القرأن»

قَالَ نَكِّرُواْ لَهَا عَرۡشَهَا نَنظُرۡ أَتَهۡتَدِيٓ أَمۡ تَكُونُ مِنَ ٱلَّذِينَ لَا يَهۡتَدُونَ ﴿٤١﴾

**﴿41﴾ അദ്ദേഹം പറഞ്ഞു: 'നിങ്ങൾ അവൾക്ക് അവളുടെ സിംഹാസനം (രൂപ)മാറ്റം വരുത്തുവിൻ; അവൾ (യഥാർത്ഥം മനസ്സിലാക്കി) നേർ മാർഗം പ്രാപിക്കുമോ, അഥവാ (മന സ്സിലാകാതെ) നേർമാർഗം പ്രാപിക്കാ ത്തവരിൽ പെട്ടവളായിത്തീരുമോ എന്ന് നമുക്കുനോക്കാം'.**

﴿41﴾ قَالَ അദ്ദേഹം പറഞ്ഞു نَكِّرُوا നിങ്ങൾ മാറ്റം വരുത്തുവിൻ, അപരിചിതമാക്കുവിൻ لَهَا അവൾക്ക് عَرْشَهَا അവളുടെ സിംഹാസനം نَنْظُرْ നമുക്ക് നോക്കാം, നാം നോക്കുക أَتَهْتَدِي അവൾ നേർമാർഗം പ്രാപിക്കുമോ (യഥാർത്ഥംകണ്ടെത്തുമോ) أَمْ അതല്ല (അഥവാ) تَكُونُ അവൾ ആയിത്തീരുമോ مِنَ الَّذِينَ യാതൊരുകൂട്ടരിൽ പെട്ട(വൾ) لَا يَهْتَدُونَ നേർമാർഗം പ്രാപിക്കാത്ത(യഥാർത്ഥം കണ്ടെത്താത്ത)

ബിൽക്വീസ് രാജ്ഞി തന്റെ അടുക്കൽ വരുമ്പോൾ, അവളുടെ ബുദ്ധിശക്തി പരീക്ഷിക്കണമെന്നും, അല്ലാഹു തനിക്ക് നൽകിയിട്ടുള്ള പ്രവാചകത്വം തുടങ്ങിയ വമ്പിച്ച അനുഗ്രഹങ്ങളിലേക്ക് അവളുടെ ശ്രദ്ധതിരിക്കണമെന്നും സുലൈമാൻ നബി(അ) ഉദ്ദേശിച്ചു. അതിനായി, അവൾക്ക് വേഗത്തിൽ തിരിച്ചറിയാതിരിക്കത്തക്കവണ്ണം സിംഹാസനത്തിന്റെ ബാഹ്യരൂപത്തിൽ ചില മാറ്റങ്ങൾ വരുത്തുവാൻ അദ്ദേഹം തന്റെ സേവകൻമാരോടാവശ്യപ്പെട്ടു. ഒരു പക്ഷേ, സ്വാഭാവികമായും ആ സിംഹാസനത്തിൽ ഉണ്ടായേക്കാവുന്ന അനിസ്‌ലാമിക കലാവൈഭവത്തിന്റെ പ്രതീകങ്ങളായ വശങ്ങളിൽ മാറ്റം വരുത്തുകയായിരിക്കും ചെയ്തിരിക്കുക الله اعلم.

فَلَمَّا جَآءَتۡ قِيلَ أَهَٰكَذَا عَرۡشُكِۖ

**﴿42﴾ എന്നിട്ട് അവൾ വന്നപ്പോൾ (അവളോട്) ചോദിക്കപ്പെട്ടു: നിങ്ങളുടെ സിംഹാസനം ഇത് പോലെയാണോ?**

قَالَتۡ كَأَنَّهُۥ هُوَۚ وَأُوتِينَا ٱلۡعِلۡمَ مِن قَبۡلِهَا وَكُنَّا مُسۡلِمِينَ ﴿٤٢﴾

**അവൾ പറഞ്ഞു: ഇത് തന്നെ യാണെന്ന് തോന്നുന്നു. ഇതിന് [ഈ സംഭവത്തിന്] മുമ്പ് തന്നെ ഞങ്ങൾക്ക് അറിവ് നൽകപ്പെട്ടി രിക്കുന്നു. ഞങ്ങൾ മുസ്ലിം കളാകുകയും ചെയ്തിരിക്കുന്നു.**

﴿42﴾ فَلَمَّا جَاءَتْ എന്നിട്ട് അവൾ വന്നപ്പോൾ قِيلَ പറയപ്പെട്ടു أَهَكَذَا ഇപ്രകാരമാണോ عَرْشُكِ നിന്റ (നിങ്ങളുടെ)സിംഹാസനം قَالَتْ അവൾ പറഞ്ഞു كَأَنَّهُ ഇതാണെന്ന പോലെയുണ്ട്, ഇതാണെന്ന് തോന്നുന്നു هُوَ അത് وَأُوتِينَا ഞങ്ങൾക്ക് നൽകപ്പെടുകയും

ചെയ്തിരിക്കുന്നു الْعِلْمَ അറിവുജ്ഞാനം مِنْ قَبْلِهَا ഇതിനു മുമ്പ് തന്നെ وَ كُنَّا ഞങ്ങളാകുകയും ചെയ്തിരിക്കുന്നു مُسْلِمِينَ മുസ്‌ലിംകൾ, അനുസരണമുള്ളവർ

---

താൻ യമനിൽ തന്റെ കോട്ടക്കകത്ത് സൂക്ഷിച്ചിട്ടുള്ള അതേ സിംഹാസനംതന്നെയാണിതെന്ന് അവൾക്ക് ബോദ്ധ്യമായി. എങ്കിലും, ഒരു പക്ഷേ, ഏതാണ്ട് അതേ രൂപത്തിലുള്ള മറ്റൊന്നും ആവാൻ സാധ്യതയുണ്ടല്ലോ. ആകയാൽ, ഇത് അത് തന്നെ (انّه هُو) എന്ന് പറയാതെ, ഇത് അത് തന്നെയാണെന്ന് തോന്നുന്നു (كَأَنَّهُ هُوَ)എന്നുത്തരം പറഞ്ഞു. മാത്രമല്ല, അല്ലാഹുവിന്റെ അപാരമായ ശക്തി, സുലൈമാൻ നബി(അ)യുടെ പ്രവാചകത്വം, അദ്ദേഹത്തിന് അല്ലാഹു കൊടുത്തനുഗ്രഹിച്ചിട്ടുള്ള വമ്പിച്ച അനുഗ്രഹങ്ങൾ, അദ്ദേഹത്തിന്റെ ശക്തിപ്രതാപം എന്നിങ്ങിനെയുള്ള കാര്യങ്ങളെക്കുറിച്ച് ഞങ്ങൾ ഇവിടെ എത്തിച്ചേരുന്നതിന് മുമ്പ് തന്നെ മനസ്സിലാക്കിക്കഴിഞ്ഞിട്ടുണ്ടെന്നും ഞങ്ങൾ ഞങ്ങളുടെ ബഹുദൈവ വിശ്വാസം ഉപേക്ഷിച്ചു മുസ്‌ലിംകളായിക്കഴിഞ്ഞിട്ടുണ്ടെന്നും, അറിയിക്കുകയും ചെയ്തു. (മുസ്‌ലിംകൾ എന്ന പ്രയോഗത്തെപ്പറ്റി ഇതിന് മുമ്പ് നാം സംസാരിച്ചു. കൂടുതൽ വിവരം 44-ാം വചനത്തിന്റെ വിവരണത്തിലും കാണാം)

സുലൈമാൻ നബി(അ)യുടെ കത്തിൽ നിന്നും, സമ്മാനവുമായി അയക്കപ്പെട്ട ദൗത്യസംഘത്തിന്റെ നേരിട്ടുള്ള അനുഭവങ്ങളിൽ നിന്നും ഏറെക്കുറെ സ്ഥിതിഗതികൾ അവൾക്ക് മുമ്പേ മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ട്. ഈ പരീക്ഷണത്തിൽ നിന്ന് രാജ്ഞി ബുദ്ധിമതിയും, സദ്‌വിചാരക്കാരിയുമാണെന്നും വ്യക്തമായി. എന്നാൽ, അവൾ ഇതേവരെ സത്യമാർഗം സ്വീകരിക്കാതെ കഴിഞ്ഞുകൂടുവാനുള്ള കാരണം എന്തായിരുന്നു ? ഇതിനെപ്പറ്റി അല്ലാഹു പ്രസ്താവിക്കുന്നു:

وَصَدَّهَا مَا كَانَت تَّعْبُدُ مِن دُونِ ٱللَّهِ ۖ

**﴾43﴿ അവൾ അല്ലാഹുവിനു പുറമെ (സൂര്യൻ മുതലായവയെ) ആരാധിച്ചുവന്നിരുന്നത് അവളെ തടഞ്ഞുകളഞ്ഞു**

إِنَّهَا كَانَتْ مِن قَوْمٍ كَٰفِرِينَ ﴿٤٣﴾

**(കാരണം) നിശ്ചയമായും അവൾ അവിശ്വാസികളായ ഒരു ജനതയിൽ പെട്ടവളായിരുന്നു.**

---

﴾43﴿ وَصَدَّهَا അവളെ തടഞ്ഞുകളഞ്ഞു مَا كَانَتْ تَعْبُدُ അവൾ ആരാധിച്ചുവന്നിരുന്നത് مِنْ دُونِ اللَّهِ അല്ലാഹുവിനെ കൂടാതെ (പുറമെ) إِنَّهَا كَانَتْ നിശ്ചയമായും അവളായിരുന്നു مِنْ قَوْمٍ ഒരു ജനതയിൽപെട്ട(വൾ) كَافِرِينَ അവിശ്വാസികളായ

---

ബിൽക്വീസിനെ സ്വീകരിക്കുവാൻ സ്ഫടികംകൊണ്ടുള്ള ഒരു കൊട്ടാരം സുലൈമാൻ നബി(അ)തയ്യാറാക്കിയിരുന്നു. അതിന്റെ അടിഭാഗത്ത് വെള്ളം നിറച്ചു അതിൽ മത്സ്യങ്ങളും മറ്റും അടക്കം ചെയ്തു മീതെ സ്ഫടികം കൊണ്ട് വിതാനം ചെയ്തിരുന്നുവെന്ന് പറയപ്പെടുന്നു.

قِيلَ لَهَا ٱدْخُلِى ٱلصَّرْحَ ۖ فَلَمَّا رَأَتْهُ حَسِبَتْهُ لُجَّةً وَكَشَفَتْ عَن سَاقَيْهَا ۚ قَالَ إِنَّهُۥ صَرْحٌ مُّمَرَّدٌ مِّن قَوَارِيرَ ۗ

قَالَتْ رَبِّ إِنِّى ظَلَمْتُ نَفْسِى وَأَسْلَمْتُ مَعَ سُلَيْمَـٰنَ لِلَّهِ رَبِّ ٱلْعَـٰلَمِينَ ﴿٤٤﴾

《44》 കൊട്ടാരത്തിൽ പ്രവേശിച്ചു കൊള്ളുക എന്ന് അവളോട് പറയപ്പെട്ടു. എന്നിട്ട് അവളത് കണ്ടപ്പോൾ അതൊരു ജലാശയമാണെന്ന് അവൾ കണക്കാക്കുകയും, അവളുടെ ഇരു കണങ്കാലുകളിൽ നിന്നും (വസ്ത്രം പൊക്കി) നീക്കുകയും ചെയ്തു. അദ്ദേഹം പറഞ്ഞു: ഇത് പളുങ്കു കളാൽ മിനുക്കിയുണ്ടാക്കപ്പെട്ട ഒരു കൊട്ടാരമത്രെ.

അവൾ പറഞ്ഞു: എന്റെ രക്ഷിതാവേ! ഞാൻ എന്റെ ആത്മാവിനോട് (എന്നോട് തന്നെ) അക്രമം പ്രവർത്തി ച്ചിരിക്കുന്നു. (ഇതാ ഇപ്പോൾ) സുലൈമാ നോടൊപ്പം ലോക രക്ഷിതാവായ അല്ലാഹുവിന് ഞാൻ കീഴ്പ്പെടുകയും [മുസ്‌ലിമാവുകയും] ചെയ്തി രിക്കു ന്നു.

---

《44》 قِيلَ لَهَا അവളോട് പറയപ്പെട്ടു ادْخُلِي നീ പ്രവേശിക്കുക, കടക്കുക الصَّرْحَ കൊട്ടാരത്തിൽ فَلَمَّا رَأَتْهُ അവൾ അത് കണ്ടപ്പോൾ حَسِبَتْهُ അവളതിനെ കണക്കാക്കി, ധരിച്ചു لُجَّةً ഒരു ജലാശയമാണെന്ന് وَكَشَفَتْ അവൾ നീക്കുകയും (വെളിവാക്കുകയും)ചെയ്തു عَنْ سَاقَيْهَا അവളുടെ കണങ്കാലുകളിൽ നിന്ന് قَالَ അദ്ദേഹം പറഞ്ഞു إِنَّهُ صَرْحٌ നിശ്ചയമായും, അത് ഒരു കൊട്ടാരമാകുന്നു مُمَرَّدٌ മിനുസ്സമായുണ്ടാക്കപ്പെട്ട, മിനുക്കപ്പെട്ട مِنْ قَوَارِيرَ പളുങ്കുകളാൽ, സ്ഫടികങ്ങളാൽ قَالَتْ അവൾപറഞ്ഞു رَبِّ എന്റെ റബ്ബേ, രക്ഷിതാവേ إِنِّي ظَلَمْتُ നിശ്ചയമായും ഞാൻ അക്രമം പ്രവർത്തിച്ചിരിക്കുന്നു نَفْسِي എന്റെ ആത്മാവിനോട്, എന്നോട് തന്നെ وَأَسْلَمْتُ ഞാൻ കീഴ്പ്പെടുകയും ചെയ്തിരിക്കുന്നു مَعَ سُلَيْمَانَ സുലൈമാനോടൊപ്പം لِلَّهِ അല്ലാഹുവിന് رَبِّ الْعَالَمِينَ ലോകരക്ഷിതാവായ

---

മുമ്പ് തന്നെ ഞങ്ങൾക്ക് വിവരം ലഭിച്ചിട്ടുണ്ടെന്നും, ഞങ്ങൾ മുസ്‌ലിംകളായിട്ടുണ്ടെന്നും ബിൽക്വീസ് സന്ദർഭവശാൽ ആദ്യമേ (42-ാം വചനത്തിൽ) പ്രസ്താവിച്ചിരുന്നുവല്ലോ. അത് അവൾ സുലൈമാൻ നബി(അ)യുടെ അടുക്കൽ എത്തിയ ഉടനെയായിരുന്നു. സ്വീകരണം കഴിഞ്ഞു അതിഥിയുടെ ഔദ്യോഗിക വാസസ്ഥലത്ത്-അവൾക്കായി തയ്യാറാക്കപ്പെട്ട പളുങ്കുകൊട്ടാരത്തിൽ - പ്രവേശിച്ച ശേഷമുള്ള പ്രഖ്യാപനമാണ് ഈ ആയത്തിന്റെ അവസാനത്തിൽ കാണുന്നത്. താൻ ഇതിന് മുമ്പ് ശിർക്കിന്റെ മതം അനുഷ്ഠിച്ചു വന്നത് നിമിത്തം തന്നോട് തന്നെ അക്രമം പ്രവർത്തിക്കുകയാണ് ചെയ്തിട്ടുള്ളതെന്ന് തനിക്ക് ബോധ്യമാണ്. ഇപ്പോൾ ആ മതം വിട്ടേച്ചു സുലൈമാൻ(അ) ഏതൊരു മതത്തിലേക്ക്

ക്ഷണിക്കുന്നുവോ ആ മതം- ഇസ്‌ലാമാകുന്ന തൗഹീദിന്റെ മതം-സ്വീകരിച്ചു മുസ്‌ലിമായിക്കഴിഞ്ഞിട്ടുണ്ട്, എന്നൊക്കെയത്രെ ഈ പ്രഖ്യാപനത്തിൽ ബിൽക്വീസ് ചൂണ്ടിക്കാട്ടുന്നത്.

أَسْلَمْتُ (അസ്‌ലംതു) എന്ന വാക്കിന് ഞാൻ അനുസരിച്ചു, ഞാൻ കീഴൊതുങ്ങി എന്നിങ്ങിനെയാണ് വാക്കർത്ഥം. അല്ലാഹുവിന് കീഴൊതുങ്ങി എന്ന് വ്യക്തമാക്കിയിട്ടില്ലായിരുന്നുവെങ്കിൽ (لِلَّهِ എന്ന് കൂടി പറഞ്ഞിട്ടില്ലായിരുന്നുവെങ്കിൽ) ആ വാക്കിന്റെ ഉദ്ദേശ്യം, സുലൈമാൻ നബി(അ)ക്ക് കീഴൊതുങ്ങി എന്നും ആകാമായിരുന്നു. അല്ലാഹുവിന് എന്ന് വ്യക്തമാക്കിയത് കൊണ്ട് ഞാൻ മുസ്‌ലിമായി-അഥവാ അല്ലാഹുവിന്റെ കല്പനകൾക്ക് കീഴൊതുങ്ങി - എന്ന് മാത്രമേ അതിന് വിവക്ഷ നൽകാവൂ. എന്നാൽ, ഇസ്‌ലാമിനെ അംഗീകരിക്കുന്നതോടൊപ്പം തന്നെ സുലൈമാൻ നബി (അ)യുടെ പ്രവാചകത്വത്തിൽ (നുബുവ്വത്തിൽ) വിശ്വസിക്കലും, അദ്ദേഹത്തിന്റെ ദിവ്യദൗത്യത്തെ(രിസാലത്തിനെ)അനുസരിക്കലും, അദ്ദേഹത്തിന്റെ ഭരണകൂടത്തിന് കീഴൊതുങ്ങലും സ്വാഭാവികമായി ഉണ്ടായിത്തീരുന്നു. مسلم(മുസ്‌ലിം) എന്ന പദം ഇതേ ക്രിയയിൽ നിന്നുള്ള കർത്തൃനാമം (اِسْمُ الفَاعِل) ആകുന്നു. അതുകൊണ്ടാണ് 38,42 എന്നീ വചനങ്ങളിലെ മുസ്‌ലിംകൾ എന്ന വാക്കിനും ഇതേ വിവക്ഷ നൽകേണ്ടതാണെന്ന് നാം അവിടെ പ്രസ്താവിച്ചത്.

പിന്നീട് തുടർന്നുണ്ടായ സംഭവങ്ങൾ എന്തൊക്കെയാണ്, ബിൽക്വീസ് സ്വരാജ്യത്തേക്ക് തിരിച്ചുപോയി രാജ്യഭരണം തുടർന്നു നടത്തിയോ, അല്ലെങ്കിൽ സുലൈമാൻ നബി(അ)യോ മറ്റോ അവളെ വിവാഹം കഴിച്ചിരുന്നുവോ, എന്നൊന്നും അല്ലാഹു പ്രസ്താവിച്ചിട്ടില്ല. അതിന് വിശ്വസനീയമായ ചരിത്രം കാണപ്പെടുന്നുമില്ല. ബൈബ്ളിൽ ബിൽക്വീസിന്റെ സംഭവത്തെക്കുറിച്ച് പറഞ്ഞുകാണുന്നതിന്റെ രത്നച്ചുരുക്കം ഇപ്രകാരമാണ് : ശേബാരാജ്ഞി (സബഇലെ രാജ്ഞി)യഹോവയുടെ നാമം സംബന്ധിച്ച് ശലോമോന്നുള്ള (സുലൈമാൻ നബിക്കുള്ള) കീർത്തി കേട്ടിട്ട് പരീക്ഷിക്കേണ്ടതിനായി വന്നു. മഹത്തായ പരിവാരത്തോടും, സുഗന്ധവർഗവും, പൊന്നും, രത്നവും ചുമന്ന ഒട്ടകങ്ങളോടും കൂടി യരൂശലേമിൽ(ബൈത്തുൽ മുക്വദ്ദസിൽ) വന്നു. തന്റെ മനോരഥമൊക്കെയും അവനോട് പ്രസ്താവിച്ചു. സകല ചോദ്യങ്ങൾക്കും ശലോമോൻ സമാധാനം പറഞ്ഞു. അവന്റെ ജ്ഞാനം, അരമന, ഭക്ഷണം, ഭൃത്യൻമാർ, അവരുടെ ഉടുപ്പ്, പാനപാത്രവാഹകൻമാർ, യഹോവയുടെ ആലയത്തിലേക്കുള്ള എഴുന്നള്ളത്ത് എന്നിവ കണ്ടിട്ട് അവൾ അമ്പരന്നു. അവൾ പറഞ്ഞു : ഞാൻ എന്റെ ദേശത്തുവെച്ച് കേട്ട വർത്തമാനം സത്യം തന്നെ. ഞാൻ വന്നു കാണുന്നതുവരെ അത് വിശ്വസിച്ചില്ല. പാതിപോലും ഞാൻ അറിഞ്ഞിരുന്നില്ല. കേട്ട കീർത്തിയേക്കാൾ അധികമാണ് ഉള്ളത്. നിന്റെ ഭാര്യമാരും നിന്റെ ജ്ഞാനം കേൾക്കുന്ന ഭൃത്യന്മാരും ഭാഗ്യവാൻമാർ. നിന്റെ ദൈവമായ യഹോവ വാഴ്ത്തപ്പെട്ടവർ...ശലോമോൻ രാജാവ് സ്വമേധയാ ശേബാ രാജ്ഞിക്ക് രാജൌചിത്യംപോലെ കൊടുത്തത് കൂടാതെ അവൾ ആഗ്രഹിച്ചു ചോദിച്ചതുമെല്ലാം കൊടുത്തു. അങ്ങനെ അവൾ ഭൃത്യൻമാരുമായി സ്വദേശത്തേക്ക് മടങ്ങിപ്പോയി. (1 രാജാക്കൾ 10 ൽ 1-13 നോക്കുക) الله اعلم

## വിഭാഗം - 4

| | |
|---|---|
| وَلَقَدۡ أَرۡسَلۡنَآ إِلَىٰ ثَمُودَ أَخَاهُمۡ صَـٰلِحًا أَنِ ٱعۡبُدُواْ ٱللَّهَ | ﴾45﴿ ഥമൂദ് (ഗോത്രത്തി)ന്റെ അടുക്കലേക്ക് അവരുടെ സഹോദരൻ സ്വാലിഹിനെ നാം അയക്കുകയുണ്ടായി; നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ എന്ന് (പറഞ്ഞു കൊണ്ട്) |
| فَإِذَا هُمۡ فَرِيقَانِ يَخۡتَصِمُونَ ﴿٤٥﴾ | അപ്പോഴതാ, അവർ (അന്യോന്യം) വഴക്കടിച്ചുകൊണ്ടിരിക്കുന്ന രണ്ട് കക്ഷികളാകുന്നു! |
| قَالَ يَـٰقَوۡمِ لِمَ تَسۡتَعۡجِلُونَ بِٱلسَّيِّئَةِ قَبۡلَ ٱلۡحَسَنَةِۖ | ﴾46﴿ അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, നിങ്ങൾ നന്മയുടെ മുമ്പായി തിന്മക്ക് ധൃതികൂട്ടുന്നത് എന്തിനായിട്ടാണ്? |
| لَوۡلَا تَسۡتَغۡفِرُونَ ٱللَّهَ لَعَلَّكُمۡ تُرۡحَمُونَ ﴿٤٦﴾ | അല്ലാഹുവിനോട് നിങ്ങൾക്ക് മാപ്പിന്നപേക്ഷിച്ചുകൂടേ? നിങ്ങൾക്ക് കരുണ ചെയ്യപ്പെട്ടേക്കുമല്ലോ! |
| قَالُواْ ٱطَّيَّرۡنَا بِكَ وَبِمَن مَّعَكَۚ قَالَ طَـٰٓئِرُكُمۡ عِندَ ٱللَّهِۖ بَلۡ أَنتُمۡ قَوۡمٌ تُفۡتَنُونَ ﴿٤٧﴾ | ﴾47﴿ അവർ പറഞ്ഞു: (സ്വാലി ഹേ) നിന്നെക്കൊണ്ടും നിന്റെ കൂടെയുള്ളവരെ (വിശ്വാസികളെ) ക്കൊണ്ടും ഞങ്ങൾ ശകുനപ്പിഴവിലായിരിക്കുന്നു. അദ്ദേഹം പറഞ്ഞു: നിങ്ങളുടെ ശകുനപ്പിഴവ് അല്ലാഹുവിങ്കലത്രെ. മാത്രമല്ല, നിങ്ങൾ പരീക്ഷണം ചെയ്യപ്പെടുന്ന ഒരു ജനതയാകുന്നു. |

---

﴾45﴿ وَلَقَدۡ أَرۡسَلۡنَا നാം അയക്കുകയുണ്ടായി, തീർച്ചയായും അയച്ചു إِلَىٰ ثَمُودَ ഥമൂദ് ഗോത്രത്തിലേക്ക് أَخَاهُمۡ അവരുടെ സഹോദരനെ صَالِحًا സ്വാലിഹിനെ أَنِ اعۡبُدُوا നിങ്ങൾ ആരാധിക്കുവിൻ എന്ന് اللَّهَ അല്ലാഹുവിനെ فَإِذَا അപ്പോഴതാ هُمۡ അവർ فَرِيقَانِ രണ്ടുകക്ഷികൾ, വിഭാഗങ്ങൾ يَخۡتَصِمُونَ കക്ഷി വഴക്കുകൂട്ടുന്ന, തർക്കിക്കുന്ന ﴾46﴿ قَالَ അദ്ദേഹം പറഞ്ഞു يَاقَوۡمِ എന്റെ ജനങ്ങളേ لِمَ എന്തിന് تَسۡتَعۡجِلُونَ നിങ്ങൾ ധൃതികൂട്ടുന്നു, ബദ്ധപ്പെടുന്നു بِالسَّيِّئَةِ തിന്മക്ക് قَبۡلَ الۡحَسَنَةِ നന്മയുടെ മുമ്പ് لَوۡلَا تَسۡتَغۡفِرُونَ നിങ്ങൾ പാപമോചനം

തേടാത്തതെന്താണ്, തേടിക്കൂടേ ٱللَّهَ അല്ലാഹുവിനോട് لَعَلَّكُمْ നിങ്ങളായേക്കാം, നിങ്ങളാകുവാൻ വേണ്ടി تُرْحَمُونَ കരുണ ചെയ്യപ്പെടുന്ന (വർ) ﴾47﴿ قَالُوا അവർ പറഞ്ഞു ٱطَّيَّرْنَا ഞങ്ങൾ ശകുനപ്പിഴയിലായി, ഞങ്ങൾക്ക് ലക്ഷണക്കേട് ബാധിച്ചു بِكَ നിന്നെക്കൊണ്ട് وَبِمَن مَّعَكَ നിന്റെകൂടെ(ഒന്നിച്ച്)ഉള്ളവരെക്കൊണ്ടും قَالَ അദ്ദേഹം പറഞ്ഞു طَٰٓئِرُكُمْ നിങ്ങളുടെ ലക്ഷണക്കേട്, ശകുനപ്പിഴ عِندَ ٱللَّهِ അല്ലാഹുവിങ്കലാണ് بَلْ പക്ഷേ (അത്രയുമല്ല) أَنتُمْ നിങ്ങൾ قَوْمٌ ഒരു ജനതയാണ് تُفْتَنُونَ പരീക്ഷണം ചെയ്യപ്പെടുന്ന

---

സ്വാലിഹ് നബി(അ)യിൽ വിശ്വസിച്ചവരും, അദ്ദേഹത്തെ നിഷേധിച്ചവരുമാണ് രണ്ട് കക്ഷികൾ എന്ന് പറഞ്ഞത്. നിഷേധ വിഭാഗക്കാർ കടുത്ത അക്രമികളും, ധിക്കാര ബുദ്ധികളുമായിരുന്നുവെന്ന് ക്വുർആൻ പല സ്ഥലത്തും പ്രസ്താവിച്ചത് കാണാം. സ്വാലിഹ് നബി(അ)യും അവരും തമ്മിൽ നടന്നിട്ടുള്ള പല വാഗ്വാദങ്ങളുടെ കൂട്ടത്തിൽ ചിലതാണ് ഈ ആയത്തുകളിൽ കാണുന്നത്. അവർ അല്ലാഹുവിൽ വിശ്വസിക്കുകയും, അവനോട് പാപമോചനത്തിന് പ്രാർത്ഥിക്കുകയും ചെയ്യുന്ന പക്ഷം അവർക്ക് ലഭിക്കുവാനിരിക്കുന്ന ഇഹപര നൻമകൾക്ക് വേണ്ടി പരിശ്രമിക്കുന്നതിന് പകരം, 'ഹേ സ്വാലിഹേ! നീ ദൈവദൂതൻമാരിൽ പെട്ടവനാണെങ്കിൽ, ഞങ്ങളോട് നീ താക്കീത് ചെയ്യുന്ന ആ ശിക്ഷ കൊണ്ടുവാ!' (يَا صَالِحُ ائْتِنَا بِمَا تَعِدُنَا إِن كُنتَ مِنَ الْمُرْسَلِينَ) എന്നും മറ്റും തിൻമക്ക് വേണ്ടി അവർ ധൃതിപ്പെട്ടുകൊണ്ടിരിക്കുന്നതിനെ അദ്ദേഹം ആക്ഷേപിക്കുകയാണ്. അവരുടെ മറുപടിയാകട്ടെ, സ്വാലിഹ് നബി(അ)യും, അദ്ദേഹത്തിൽ വിശ്വസിച്ചവരും നിമിത്തം തങ്ങൾക്ക് ശകുനപ്പിഴ ബാധിച്ചിരിക്കയാണെന്നും, നിലവിലുള്ള ക്ഷാമം, വരൾച്ച, കക്ഷിത്തം ആദിയായവക്കെല്ലാം കാരണം അതാണെന്നുമായിരുന്നു. വാസ്തവം നേരെമറിച്ചാണെന്നും, അവരുടെ ദുഷ്ചെയ്തികൾ കാരണമായി അവർ അല്ലാഹുവിന്റെ പരീക്ഷണത്തിന് വിധേയരായിരിക്കുകയാണെന്നും അദ്ദേഹം പറഞ്ഞുനോക്കി. പക്ഷേ, അവരുടെ ധിക്കാരം വർദ്ധിക്കുകയാണുണ്ടായത്:-

وَكَانَ فِى ٱلْمَدِينَةِ تِسْعَةُ رَهْطٍ يُفْسِدُونَ فِى ٱلْأَرْضِ وَلَا يُصْلِحُونَ ﴿٤٨﴾

**﴾48﴿ (ആ) നഗരത്തിൽ ഒമ്പതാളുകളുള്ള ഒരു സംഘം ഉണ്ടായിരുന്നു; അവർ നാട്ടിൽ നൻമയുണ്ടാക്കാതെ, കുഴപ്പമുണ്ടാക്കുകയായിരുന്നു.**

قَالُوا۟ تَقَاسَمُوا۟ بِٱللَّهِ لَنُبَيِّتَنَّهُۥ وَأَهْلَهُۥ ثُمَّ لَنَقُولَنَّ لِوَلِيِّهِۦ مَا

**﴾49﴿ അവർ (തമ്മിൽ) പറഞ്ഞു : നിങ്ങൾ പരസ്പരം അല്ലാഹുവിൽ ശപഥം ചെയ്തു (ഇങ്ങിനെ) പറയണം: നിശ്ചയമായും, ഇവനെ [സ്വാലിഹിനെ]യും, ഇവന്റെ ആൾ**

شَهِدۡنَا مَهۡلِكَ أَهۡلِهِۦ وَإِنَّا لَصَٰدِقُونَ ﴿٤٩﴾

**ക്കാരെയും ഞങ്ങൾ രാക്കൊല നടത്തുന്നതാണ്, പിന്നീട് അവന്റെ അവകാശിയോട്: തന്റെ കുടുംബത്തിന്റെ നാശസംഭവത്തിങ്കൽ ഞങ്ങൾ ഹാജറുണ്ടായിട്ടില്ല എന്നും, ഞങ്ങൾ സത്യം പറയുന്നവർ തന്നെയാണ് എന്നും പറയുകയും ചെയ്യും.**

---

﴾48﴿ وَكَانَ ഉണ്ടായിരുന്നു فِي الْمَدِينَةِ നഗരത്തിൽ, രാജ്യത്തിൽ تِسْعَةُ رَهْطٍ ഒരു സംഘത്തിലെ ഒമ്പതാളുകൾ(ഒമ്പതാളുള്ള ഒരു സംഘം) يُفْسِدُونَ അവർ കുഴപ്പമുണ്ടാക്കുന്നു فِي الْأَرْضِ ഭൂമിയിൽ(നാട്ടിൽ) وَلَا يُصْلِحُونَ അവർ നൻമയുണ്ടാക്കുകയുമില്ല (നൻമയുണ്ടാക്കാതെ) ﴾49﴿ قَالُوا അവർ പറഞ്ഞു تَقَاسَمُوا നിങ്ങൾ പരസ്പരം സത്യം ചെയ്തു പറയണം, ശപഥം ചെയ്യുവിൻ بِاللَّهِ അല്ലാഹുവിൽ, അല്ലാഹുവിനെക്കൊണ്ട് لَنُبَيِّتَنَّهُ നിശ്ചയമായും ഞങ്ങളവനെ രാക്കൊലചെയ്യും, രാത്രി ഏർപ്പാട് ചെയ്യും وَأَهْلَهُ അവന്റെ ആൾക്കാരെയും, സ്വന്തക്കാരെയും ثُمَّ لَنَقُولَنَّ പിന്നെ ഞങ്ങൾ പറയും لِوَلِيِّهِ അവന്റെ ബന്ധുവോട്(അവകാശിയോട്) مَا شَهِدْنَا ഞങ്ങൾ ഹാജറായിട്ടില്ല, കണ്ടിട്ടില്ല مَهْلِكَ أَهْلِهِ തന്റെ സ്വന്തക്കാരുടെ (കുടുംബത്തിന്റെ) നാശസംഭവത്തിൽ وَإِنَّا നിശ്ചയമായും ഞങ്ങൾ لَصَادِقُونَ സത്യം പറയുന്നവർ തന്നെയാണ്

---

ഥമൂദ് ഗോത്രത്തിന് പ്രത്യക്ഷ ദൃഷ്ടാന്തമായി നിശ്ചയിക്കപ്പെട്ടിരുന്ന ഒട്ടകത്തെ അവർ കുതികാൽവെട്ടി അറുത്തുകളയുകയുണ്ടായി. അതിനെത്തുടർന്ന് എനി അവർക്ക് മൂന്ന്ദിവസത്തെ അവധി മാത്രമേയുള്ളുവെന്ന് സ്വാലിഹ് (അ) അവർക്ക് അന്ത്യശാസനം നൽകിയിരുന്നു. (هود : ٦٥) ഈ അവസരത്തിലായിരുന്നു അദ്ദേഹത്തെയും കൂടെയുള്ള വിശ്വാസികളെയും രാക്കൊല നടത്തുവാൻ അവർ തമ്മിൽ ഗൂഢമായി പരിപാടിയിട്ടത്. അദ്ദേഹത്തിന്റെ എതിരാളികൾക്ക് നേതൃത്വം നൽകിയിരുന്ന ഏറ്റവും വലിയ ധിക്കാരിക്കളെക്കുറിച്ചാണ് ഒമ്പത് പേരുള്ള ഒരു സംഘം എന്ന് പറഞ്ഞത്. ഇവരിൽ ഏറ്റവും നികൃഷ്ടനായ ഒരാളായിരുന്നു ഒട്ടകത്തിന്റെ നേരെ കയ്യേറ്റം നടത്താൻ ധൈര്യപൂർവ്വം മുമ്പോട്ട് വന്നത്. അങ്ങനെ, ഗൂഢമായി സ്വാലിഹ് നബി(അ)യെയും കൂട്ടുകാരെയും ഏകോപിച്ചു കൊലചെയ്‌വാനും, അദ്ദേഹത്തിന്റെ സ്വന്തക്കാരോട് കുറ്റം നിഷേധിക്കുവാനും അവർ പരസ്പരം ശപഥം ചെയ്തു തീരുമാനിച്ചു. പക്ഷേ, അല്ലാഹുവിന്റെ നിശ്ചയത്തിനെതിരിൽ ആരുടെ ഗൂഢതന്ത്രവും നടക്കുകയില്ലല്ലോ, അല്ലാഹു പറയുന്നു :

وَمَكَرُواْ مَكۡرًا وَمَكَرۡنَا مَكۡرًا وَهُمۡ لَا يَشۡعُرُونَ ﴿٥٠﴾

**﴾50﴿ അവർ ഒരു (ഗൂഢ) തന്ത്രം പ്രയോഗിച്ചു: അവർ അറിയാതെ നാമും ഒരു തന്ത്രം പ്രയോഗിച്ചു.**

فَٱنظُرْ كَيْفَ كَانَ عَـٰقِبَةُ مَكْرِهِمْ أَنَّا دَمَّرْنَـٰهُمْ وَقَوْمَهُمْ أَجْمَعِينَ ﴿٥١﴾

﴿51﴾ എന്നാൽ, നോക്കുക: അവരുടെ തന്ത്രത്തിന്റെ പര്യവസാനം എങ്ങിനെയാണുണ്ടായതെന്ന്; അതായത്: അവരെയും അവരുടെ ജനതയെ മുഴുവനും നാം തകർത്തു കളഞ്ഞത് (എങ്ങിനെയാണെന്ന്)?!

فَتِلْكَ بُيُوتُهُمْ خَاوِيَةًۢ بِمَا ظَلَمُوٓا۟ ۗ إِنَّ فِى ذَٰلِكَ لَـَٔايَةً لِّقَوْمٍ يَعْلَمُونَ ﴿٥٢﴾

﴿52﴾ എന്നിട്ടതാ അവർ അക്രമം പ്രവർത്തിച്ചത് നിമിത്തം അവരുടെ വീടുകൾ വീണടിഞ്ഞു (ശൂന്യമായി) കിടക്കുന്നു! നിശ്ചയമായും, അതിൽ അറിയുന്ന ജനങ്ങൾക്ക് ഒരു (വമ്പിച്ച) ദൃഷ്ടാന്തമുണ്ട്.

وَأَنجَيْنَا ٱلَّذِينَ ءَامَنُوا۟ وَكَانُوا۟ يَتَّقُونَ ﴿٥٣﴾

﴿53﴾ വിശ്വസിക്കുകയും സൂക്ഷിച്ചുവരുകയും ചെയ്തവരെ നാം രക്ഷപ്പെടുത്തുകയും ചെയ്തു.

---

﴿50﴾ وَمَكَرُوا അവർ തന്ത്രം നടത്തി, കുതന്ത്രം പ്രയോഗിച്ചു مَكْرًا ഒരു തന്ത്രം وَمَكَرْنَا നാമും തന്ത്രം നടത്തി مَكْرًا ഒരു തന്ത്രം وَهُمْ അവരാകട്ടെ لَا يَشْعُرُونَ അറിയാതെ, അറിഞ്ഞിരുന്നില്ല ﴿51﴾ فَانْظُرْ എന്നാൽ നോക്കുക كَيْفَ كَانَ എങ്ങിനെയായി, എപ്രകാരമുണ്ടായി عَاقِبَةُ مَكْرِهِمْ അവരുടെ തന്ത്രത്തിന്റെ പര്യവസാനം أَنَّا دَمَّرْنَاهُمْ അതായത് നാം അവരെ തകർത്തു കളഞ്ഞത് وَقَوْمَهُمْ അവരുടെ ജനതയെയും أَجْمَعِينَ മുഴുവനും, എല്ലാവരെയും ﴿52﴾ فَتِلْكَ എന്നിട്ടതാ بُيُوتُهُمْ അവരുടെ വീടുകൾ خَاوِيَةً വീണടിഞ്ഞു കിടക്കുന്ന നിലയിൽ بِمَا ظَلَمُوا അവർ അക്രമം പ്രവർത്തിച്ചത് നിമിത്തം إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ഒരു ദൃഷ്ടാന്തം لِقَوْمٍ ഒരു ജനതക്ക് يَعْلَمُونَ അറിയുന്ന ﴿53﴾ وَأَنْجَيْنَا നാം രക്ഷപ്പെടുത്തുകയും ചെയ്തു الَّذِينَ آمَنُوا വിശ്വസിച്ചവരെ وَكَانُوا يَتَّقُونَ സൂക്ഷിച്ചുവരുകയും ചെയ്ത

---

സൂ: ശുഅറാഇലും മറ്റും ഥമൂദിന്റെ സംഭവം വിവരിച്ചിട്ടുള്ളത്കൊണ്ട് ഇവിടെ ആവർത്തിക്കേണ്ടതില്ല. അടുത്ത ആയത്തിൽ ലൂത്വ് നബി(അ) യുടെ സംഭവം വിവരിക്കുന്നു:

وَلُوطًا إِذْ قَالَ لِقَوْمِهِۦٓ أَتَأْتُونَ

﴿54﴾ ലൂത്വിനെയും (പ്രസ്താവിക്കുക): അതായത്, അദ്ദേഹം തന്റെ ജനങ്ങളോട് പറഞ്ഞപ്പോൾ: 'നിങ്ങൾ

ٱلْفَـٰحِشَةَ وَأَنتُمْ تُبْصِرُونَ ﴿٥٤﴾

**കണ്ടുംകൊണ്ട് തന്നെ (ഈ) ദുഷ്ട പ്രവൃത്തി ചെയ്യുകയാണോ ?!'**

﴾54﴿ وَلُوطًا ലൂത്വിനെയും (പ്രസ്താവിക്കുക) إِذْقَالَ അദ്ദേഹം പറഞ്ഞപ്പോൾ لِقَوْمِهِ തന്റെ ജനതയോട് أَتَأْتُونَ നിങ്ങൾ ചെല്ലുകയാണോ (ചെയ്യുകയാണോ) الْفَاحِشَةَ ദുഷ്ടപ്രവൃത്തി(നീചവൃത്തി)ക്ക് وَأَنْتُمْ നിങ്ങൾ, നിങ്ങളാകട്ടെ تُبْصِرُونَ കണ്ടുംകൊണ്ട്

'നിങ്ങൾ കണ്ടുകൊണ്ട് തന്നെ' എന്ന വാക്കിന് രണ്ട് പ്രകാരത്തിൽ വിവക്ഷ നൽകപ്പെട്ടിട്ടുണ്ട്. അതായത്, ദുഷ്ടതയും നീചത്വവുമാണെന്ന് കണ്ടറിഞ്ഞുംകൊണ്ട് എന്നും, പരസ്പരം ഗോപ്യമാക്കുവാൻപോലും ശ്രമിക്കാതെ പരസ്യമായി അന്യോന്യം നോക്കിക്കൊണ്ട് തന്നെ എന്നും. ദുഷ്കൃത്യങ്ങളുടെ കൊള്ളരുതായ്മയെപ്പറ്റി അറിയാതെ പ്രവർത്തിക്കുന്നതിനെക്കാൾ വമ്പിച്ച തെറ്റാണല്ലോ അറിഞ്ഞും കൊണ്ട് കൽപിച്ചുകൂട്ടി അതിന് മുതിരുന്നത്. അത് പോലെതന്നെ, പരസ്യമായും നിസ്സങ്കോചമായും ചെയ്യുന്ന അപരാധം, സ്വകാര്യമായും മറ്റുള്ളവർ അറിയുന്നതിൽ സങ്കോചപ്പെട്ടുകൊണ്ടും ചെയ്യുന്നതിനെക്കാളും വമ്പിച്ച ധിക്കാരമായിത്തീരുന്നു. മനുഷ്യന് ലജ്ജയില്ലാത്ത പക്ഷം ഏത് നിചകൃത്യവും ചെയ്വാൻ മടിയുണ്ടാവുകയില്ല. സൂ: അൻകബൂത്തിൽ ഇവരെ അഭിമുഖീകരിച്ചുകൊണ്ട് ലൂത്ത്നബി(അ) ഇങ്ങിനെ പറഞ്ഞതായി കാണാം: وَتَأْتُونَ فِي نَادِيكُمُ الْمُنكَرَ (നിങ്ങൾ നിങ്ങളുടെ സദസ്സിൽ വെച്ച് ദുഷ്പ്രവർത്തി ചെയ്യുകയും ചെയ്യുന്നു). ഇവിടെ ദുഷ്ടപ്രവൃത്തി (الْفَاحِشَةَ) കൊണ്ടുള്ള ഉദ്ദേശ്യം അടുത്ത വചനത്തിൽ നിന്ന് മനസ്സിലാക്കാം. ലൂത്ത് (അ) തുടർന്ന് പറയുന്നു:

أَئِنَّكُمْ لَتَأْتُونَ ٱلرِّجَالَ شَهْوَةً مِّن دُونِ ٱلنِّسَآءِ ۚ بَلْ أَنتُمْ قَوْمٌ تَجْهَلُونَ ﴿٥٥﴾

**﴾55﴿ നിങ്ങൾ കാമ (നിവാരണ) ത്തിന് സ്ത്രീകളെ വിട്ടു പുരുഷൻ മാരുടെ അടുക്കൽതന്നെ ചെല്ലുക യാണോ (ചെയ്യുന്നത്)?! മാത്രമല്ല, നിങ്ങൾ വിഡ്ഢിത്തം പ്രവർത്തി ക്കുന്ന ഒരു ജനതയത്രെ.**

## ജുസ്ഉ് - 20

۞ فَمَا كَانَ جَوَابَ قَوْمِهِۦٓ إِلَّآ أَن قَالُوٓا۟ أَخْرِجُوٓا۟ ءَالَ لُوطٍ مِّن قَرْيَتِكُمْ ۖ إِنَّهُمْ أُنَاسٌ يَتَطَهَّرُونَ ﴿٥٦﴾

**﴾56﴿ അപ്പോൾ, അദ്ദേഹത്തിന്റെ ജനതയുടെ മറുപടി (ഇപ്രകാരം) അവൻ പറയുകയല്ലാതെ (മറ്റൊന്നും) ആയി രുന്നില്ല: ലൂത്വിന്റെ ആൾക്കാരെ നിങ്ങളുടെ രാജ്യത്തു നിന്ന് പുറത്താക്കുക; അവർ പരിശു ദ്ധിയോടെ നടക്കുന്ന മനുഷ്യൻമാ രാണ്.**

﴾55﴿ أَئِنَّكُمْ لَتَأْتُونَ നിങ്ങൾ ചെല്ലുക തന്നെയാണോ الرِّجَالَ പുരുഷൻമാരുടെ അടുക്കൽ شَهْوَةً കാമത്താൽ, (കാമനിവാരണത്തിന്) مِنْ دُونِ النِّسَاءِ സ്ത്രീകളെ വിട്ട്, സ്ത്രീകളെക്കൂടാതെ بَلْ എന്നാൽ (മാത്രമല്ല) أَنْتُمْ നിങ്ങൾ قَوْمٌ ഒരു ജനതയാണ് تَجْهَلُونَ വിഡ്ഢിത്തം പ്രവർത്തിക്കുന്ന (മൂഢരായ) ﴾56﴿ فَمَا كَانَ അപ്പോൾ ആയിരുന്നില്ല جَوَابَ قَوْمِهِ തന്റെ ജനതയുടെ മറുപടി إِلَّا أَنْ قَالُوا അവർ പറയുകയല്ലാതെ أَخْرِجُوا നിങ്ങൾ പുറത്താക്കുക(ബഹിഷ്കരിക്കുക) آلَ لُوطٍ ലൂത്വിന്റെ ആൾക്കാരെ, കുടുംബത്തെ مِنْ قَرْيَتِكُمْ നിങ്ങളുടെ രാജ്യത്ത് നിന്ന് إِنَّهُمْ നിശ്ചയമായും അവർ أُنَاسٌ ഒരു(തരം) മനുഷ്യരാണ് يَتَطَهَّرُونَ പരിശുദ്ധിയോടെ നടക്കുന്ന, ശുദ്ധത നടിക്കുന്ന

---

നിസ്സങ്കോചം പരസ്യമായി നീചകൃത്യങ്ങളും അക്രമങ്ങളും പ്രവർത്തിക്കുക പതിവായിരുന്ന ആ ജനതയെ ലൂത്വ് (അ)എത്ര ഉപദേശിച്ചിട്ടും ഫലമുണ്ടായില്ല. ലൂത്വും, അവന്റെ ആളുകളും വളരെ പരിശുദ്ധരാണ്, കേവലം ദുഷ്ടൻമാരായ നമുക്കും അവർക്കും കൂടി ഒത്തിണങ്ങി രാജ്യത്ത് കഴിഞ്ഞുകൂടുക സാധ്യമല്ല. അതുകൊണ്ട് അവരെ നാട്ടിൽ നിന്നും ബഹിഷ്കരിക്കണം. ഇതായിരുന്നു ഒടുവിലത്തെ പ്രതികരണം. തോന്നിയവാസത്തിലും നീചപ്രവൃത്തികളിലും, മുഴുകിയ ആളുകൾക്ക് നാട്ടിൽ അൽപം കക്ഷിബലം കൂടിയുണ്ടാകുമ്പോൾ, പരിഹാസവും, ധിക്കാരവും കലർന്ന ഇത്തരം വാക്കുകൾ പ്രയോഗിക്കലും, അത് പ്രായോഗികമാക്കാൻ ശ്രമം നടത്തലും മുമ്പേയുള്ള പതിവാണ്.

فَأَنجَيْنَٰهُ وَأَهْلَهُۥٓ إِلَّا ٱمْرَأَتَهُۥ قَدَّرْنَٰهَا مِنَ ٱلْغَٰبِرِينَ ﴿٥٧﴾

**﴾57﴿ എന്നാൽ, അദ്ദേഹത്തെയും, അദ്ദേഹത്തിന്റെ കുടുംബത്തെയും നാം രക്ഷപ്പെടുത്തി - അദ്ദേഹത്തിന്റെ ഭാര്യ ഒഴികെ; അവളെ നാം കഴിഞ്ഞു പോയവരുടെ [ശിക്ഷയിൽ അകപ്പെട്ടവരുടെ] കൂട്ടത്തിൽ കണക്കാക്കുകയാണ് ചെയ്തത്!**

وَأَمْطَرْنَا عَلَيْهِم مَّطَرًا ۖ فَسَآءَ مَطَرُ ٱلْمُنذَرِينَ ﴿٥٨﴾

**﴾58﴿ അവരുടെ മേൽ നാം ഒരു (കൽ) മഴ വർഷിപ്പിക്കുകയയും ചെയ്തു. (ആ) മുന്നറിയിപ്പ് നൽകപ്പെട്ടവരുടെ മഴ എത്ര ചീത്ത !**

---

﴾57﴿ فَأَنْجَيْنَاهُ എന്നാൽ അദ്ദേഹത്തെ നാം രക്ഷപ്പെടുത്തി وَأَهْلَهُ തന്റെ കുടുംബത്തെയും, സ്വന്തക്കാരെയും إِلَّا امْرَأَتَهُ തന്റെ ഭാര്യയെ ഒഴികെ قَدَّرْنَاهَا നാമവളെ കണക്കാക്കി مِنَ الْغَابِرِينَ ശേഷിച്ചവരിൽ, കഴിഞ്ഞുപോയവരിൽ(ഉൾപ്പെട്ടുപോയവരുടെ കൂട്ടത്തിൽ) ﴾58﴿ وَأَمْطَرْنَا നാം വർഷിപ്പിക്കയും ചെയ്തു عَلَيْهِمْ അവരുടെ മേൽ مَطَرًا ഒരു മഴ فَسَاءَ എന്നാൽ എത്ര ചീത്ത, വളരെ മോശം مَطَرُ الْمُنْذَرِينَ മുന്നറിയിപ്പു നൽകപ്പെട്ടവരുടെ മഴ

പ്രസ്തുത സംഭവത്തെപ്പറ്റി ഇതിനുമുമ്പ് കഴിഞ്ഞ സൂറത്തിൽ തന്നെ സവിസ്തരം പ്രസ്താവിക്കപ്പെട്ടു കഴിഞ്ഞിട്ടുള്ളതുകൊണ്ട് ഇവിടെ അതാവർത്തിക്കുന്നില്ല. ചില പ്രവാചകൻമാരുടെയും, ജനങ്ങളുടെയും സംഭവങ്ങൾ വിവരിച്ച ശേഷം, തുടർന്നുകൊണ്ട് അല്ലാഹുവിന്റെ സൃഷ്ടിമാഹാത്മ്യങ്ങളും, അവനെ മാത്രം ആരാധിക്കുന്നതിന്റെ ആവശ്യകതയും അടുത്ത വചനങ്ങളിൽ ചൂണ്ടിക്കാട്ടുന്നു. മേൽപറഞ്ഞ പ്രവാചകൻമാർക്കും, സത്യവിശ്വാസികൾക്കും രക്ഷ ലഭിച്ചതിന്റെയും, പ്രസ്തുത സംഭവങ്ങളിൽ നിന്ന് മനസ്സിലാക്കുവാനുള്ള ഗുണപാഠങ്ങളുടെയും പേരിൽ അല്ലാഹുവിനെ സ്തോത്രം ചെയ്‌വാൻ നബിﷺയോട് ഉപദേശിച്ചുകൊണ്ടാണ്, കനത്ത ചില ചോദ്യങ്ങളടങ്ങുന്ന ആ വചനങ്ങൾ തുടങ്ങുന്നത്.

## വിഭാഗം - 5

قُلِ ٱلْحَمْدُ لِلَّهِ وَسَلَـٰمٌ عَلَىٰ عِبَادِهِ ٱلَّذِينَ ٱصْطَفَىٰٓ ۗ ءَآللَّهُ خَيْرٌ أَمَّا يُشْرِكُونَ ﴿٥٩﴾

﴾59﴿ **(നബിയേ) പറയുക: സർവ്വ സ്തുതിയും അല്ലാഹുവിനത്രെ! അവൻ തിരഞ്ഞെടുത്തിട്ടുള്ള അവന്റെ (നല്ല) അടിയാൻമാരിൽ സലാമും [സമാധാന ശാന്തിയും] ഉണ്ട്! അല്ലാഹുവാണോ ഉത്തമം, അഥവാ അവർ (അവനോട്) പങ്കു ചേർക്കുന്നവയോ?!**

أَمَّنْ خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ وَأَنزَلَ لَكُم مِّنَ ٱلسَّمَآءِ مَآءً فَأَنۢبَتْنَا بِهِۦ حَدَآئِقَ ذَاتَ بَهْجَةٍ مَّا كَانَ لَكُمْ أَن تُنۢبِتُوا۟ شَجَرَهَآ ۗ أَءِلَـٰهٌ مَّعَ ٱللَّهِ ۚ بَلْ هُمْ قَوْمٌ يَعْدِلُونَ ﴿٦٠﴾

﴾60﴿ **അഥവാ, ആകാശങ്ങളെയും, ഭൂമിയെയും സൃഷ്ടിക്കുകയും, ആകാശത്ത് നിന്ന് നിങ്ങൾക്ക് ജലം ഇറക്കിത്തരുകയും ചെയ്തവനോ (-ആരാണ് ഉത്തമം)?! എന്നിട്ട് അതു [ജലം] കൊണ്ട് നാം [അല്ലാഹു] അഴകുള്ള തോപ്പുകൾ ഉൽപാദി പ്പിച്ചു.**

**അവയിലെ വൃക്ഷങ്ങൾ ഉൽപാദിപ്പിക്കുവാൻ നിങ്ങൾക്ക് ആകുന്നതല്ല, അല്ലാഹുവിന്റെ കൂടെ (വേറെ) വല്ല ആരാധ്യനും ഉണ്ടോ? (ചിന്തിച്ചു നോക്കുക!)**

**എന്നാൽ, അവർ (ഈ യാഥാർത്ഥ്യം വിട്ടു) തെറ്റിക്കളയുന്ന ഒരു ജനതയാകുന്നു!**

---

﴾59﴿ قُلِ നീ പറയുക الْحَمْدُ സർവ്വ സ്തുതിയും لِلَّهِ അല്ലാഹുവിനാണ് وَسَلَامٌ സലാം,

സമാധാനശാന്തി عَلَىٰ عِبَادِهِ അവന്റെ അടിയാൻമാർക്ക് الَّذِينَ اصْطَفَىٰ അവൻ തിരഞ്ഞെടുത്തവരായ, തെളിയിച്ചെടുത്ത آللَّهُ അല്ലാഹുവാണോ خَيْرٌ ഉത്തമം, നല്ലവൻ, ഉൽകൃഷ്ടൻ أَمْ അതല്ല (അല്ലെങ്കിൽ, അഥവാ) مَّا يُشْرِكُونَ അവർ പങ്കുചേർക്കുന്നത് ﴾60﴿ أَمَّنْ അഥവാ (അതല്ല, അല്ലെങ്കിൽ)യാതൊരുവനോ خَلَقَ السَّمَاوَاتِ അവൻ ആകാശങ്ങളെ സൃഷ്ടിച്ചു وَالْأَرْضَ ഭൂമിയെയും وَأَنزَلَ ഇറക്കുകയും ചെയ്തു لَكُم നിങ്ങൾക്ക് വേണ്ടി مِّنَ السَّمَاءِ ആകാശത്തു(ഉപരിഭാഗത്തു)നിന്ന് مَاءً ജലം (മഴ) فَأَنبَتْنَا എന്നിട്ട് നാം ഉൽപാദിപ്പിച്ചു, മുളപ്പിച്ചു بِهِ അതുകൊണ്ട് حَدَائِقَ തോപ്പുകൾ, തോട്ടങ്ങൾ ذَاتَ بَهْجَةٍ അഴകുള്ള(കിളുർത്ത) مَّا كَانَ لَكُمْ നിങ്ങൾക്ക് ആകുന്നതല്ല (സാധ്യമല്ല) أَن تُنبِتُوا നിങ്ങൾ ഉൽപാദിപ്പിക്കൽ شَجَرَهَا അവയിലെ വൃക്ഷങ്ങൾ أَإِلَٰهٌ വല്ല ഇലാഹും ഉണ്ടോ مَّعَ اللَّهِ അല്ലാഹുവോട് കൂടി بَلْ هُمْ എന്നാൽ(എങ്കിലും)അവർ قَوْمٌ ഒരു ജനതയാകുന്നു يَعْدِلُونَ സമപ്പെടുത്തുന്ന, തെറ്റിപ്പോകുന്ന

---

മേൽ ഉദ്ധരിച്ച മഹൽകൃത്യങ്ങളും, വമ്പിച്ച അനുഗ്രഹങ്ങളും ചെയ്തുവരുന്നവൻ അല്ലാഹുവല്ലാതെ മറ്റാരുമല്ലാത്ത സ്ഥിതിക്ക് അവനെക്കാൾ ഉത്തമനും ശ്രേഷ്ഠനുമായ–അല്ലെങ്കിൽ അവനോട് സമത്വം കൽപിക്കപ്പെടാവുന്ന–ഒരു ആരാധ്യൻ വേറെ ഉണ്ടാകുവാൻ യാതൊരു ന്യായവുമില്ല. പരമാർത്ഥം ഇതായിരുന്നിട്ടും അവർ ചില വസ്തുക്കളെ അല്ലാഹുവിന് സമമായി ഗണിക്കുകയും, അവരെ ദൈവങ്ങളാക്കുകയും ചെയ്തുവരുകയാണ്. അങ്ങിനെ, അവർ യഥാർത്ഥത്തിൽനിന്ന് വ്യതിചലിച്ചുകൊണ്ടിരിക്കുന്നു.

قَوْمٌ يَعْدِلُونَ എന്ന വാക്കിന് സമപ്പെടുത്തുന്ന ജനത എന്നും, തെറ്റിപ്പോകുന്ന ജനത എന്നും അർത്ഥം വരാം. ആദ്യത്തെ അർത്ഥപ്രകാരം, നേർവഴി വിട്ട് വക്രവഴിയിലേക്ക് തെറ്റിപ്പോകുന്ന ജനത എന്നും, രണ്ടാമത്തെ അർത്ഥ പ്രകാരം അല്ലാഹുവിനോട് മറ്റുള്ളവരെ സമപ്പെടുത്തുന്ന ജനത എന്നും താല്പര്യമായിരിക്കും.

أَمَّن جَعَلَ ٱلْأَرْضَ قَرَارًا وَجَعَلَ خِلَٰلَهَآ أَنْهَٰرًا وَجَعَلَ لَهَا رَوَٰسِىَ وَجَعَلَ بَيْنَ ٱلْبَحْرَيْنِ حَاجِزًا ۗ أَءِلَٰهٌ مَّعَ ٱللَّهِ ۚ

**﴾61﴿ അല്ലെങ്കിൽ, ഭൂമിയെ ഒരു ഭവനമാക്കുകയും, അതിനിടയിൽ കൂടി നദികളുണ്ടാക്കുകയും, അതിന് [ഭൂമിക്ക്] ആണികളെ [ഉറച്ചു നിൽക്കുന്ന പർവ്വതങ്ങളെ] ഉണ്ടാ ക്കുകയും രണ്ട് സമുദ്രങ്ങൾക്കിടയിൽ ഒരു (തരം) തടസ്സം ഏർപ്പെടുത്തു കയും ചെയ്തവനോ (–ആരാണു ത്തമം)?! അല്ലാഹുവിന്റെ കൂടെ വല്ല ആരാധ്യനും ഉണ്ടോ?! (ആലോചിച്ചു നോക്കൂ)**

بَلْ أَكْثَرُهُمْ لَا يَعْلَمُونَ ﴿٦١﴾

**എന്നാൽ, അവരിൽ അധികമാളുകളും അറിയുന്നില്ല!**

أَمَّن يُجِيبُ ٱلْمُضْطَرَّ إِذَا دَعَاهُ وَيَكْشِفُ ٱلسُّوٓءَ وَيَجْعَلُكُمْ خُلَفَآءَ ٱلْأَرْضِ ۗ أَءِلَٰهٌ مَّعَ ٱللَّهِ ۚ قَلِيلًا مَّا تَذَكَّرُونَ ﴿٦٢﴾

**《62》 അല്ലെങ്കിൽ, കഷ്ടപ്പെട്ടവൻ വിളി(ച്ചു പ്രാർത്ഥി)ച്ചാൽ അവന്ന് ഉത്തരം നൽകുകയും, തിൻമയെ (നീക്കി)തുറവിയാക്കുകയും, നിങ്ങളെ ഭൂമിയിലെ പ്രതിനിധി കളാക്കുകയും ചെയ്തുവരുന്നവനോ (-ആരാണുത്തമം)?! അല്ലാഹുവിനോട് കൂടി (വേറെ)വല്ല ആരാധ്യനും ഉണ്ടോ ?! (ഓർത്തുനോക്കൂ !)**

**വളരെക്കുറച്ചേ നിങ്ങൾ ആലോചിക്കുന്നുള്ളൂ.**

---

《61》 أَمَّنْ جَعَلَ അല്ലെങ്കിൽ ആക്കിയവനോ الأَرْضَ ഭൂമിയെ قَرَارًا ഭവനം, പാർപ്പിടം, താവളം وَجَعَلَ ആക്കുകയും, ഉണ്ടാക്കുകയും, ഏർപ്പെടുത്തുകയും (ചെയ്തു) خِلَالَهَا അതിന്റെ ഇടയിൽ കൂടി أَنْهَارًا നദികൾ, അരുവികൾ وَجَعَلَ ഉണ്ടാക്കുകയും, ഏർപ്പെടുത്തുകയും ചെയ്തു لَهَا അതിന് رَوَاسِيَ ആണികളെ, കുറ്റികളെ, ഉറച്ച പർവ്വതങ്ങളെ وَجَعَلَ ഉണ്ടാക്കുകയും ചെയ്തു بَيْنَ الْبَحْرَيْنِ രണ്ട് സമുദ്രങ്ങൾക്കിടയിൽ حَاجِزًا ഒരു തടസ്സം, തടവ്, മറ أَإِلَٰهٌ വല്ല ഇലാഹും ഉണ്ടോ مَعَ اللَّهِ അല്ലാഹുവിന്റെ കൂടെ بَلْ എന്നാൽ, എങ്കിലും أَكْثَرُهُمْ അവരിലധികവും لَا يَعْلَمُونَ അറിയുന്നില്ല. 《62》 أَمَّنْ يُجِيبُ അല്ലെങ്കിൽ(അഥവാ)ഉത്തരം ചെയ്യുന്നവനോ الْمُضْطَرَّ കഷ്ടപ്പെട്ടവന്, (ആപത്തിൽ കുടുങ്ങിയവന്) إِذَا دَعَاهُ അവൻ അവനോട് (അല്ലാഹുവിനോട്) പ്രാർത്ഥിച്ചാൽ, വിളിച്ചാൽ وَيَكْشِفُ നീക്കുകയും ചെയ്യുന്ന السُّوءَ തിന്മയെ, കെടുതിയെ وَيَجْعَلُكُمْ നിങ്ങളെ ആക്കുകയും ചെയ്യുന്നു خُلَفَاءَ الْأَرْضِ ഭൂമിയിലെ പ്രതിനിധികൾ أَإِلَٰهٌ വല്ല ഇലാഹുമുണ്ടോ مَعَ اللَّهِ അല്ലാഹുവിന്റെ കൂടെ قَلِيلًا مَا അൽപംമാത്രമേ تَذَكَّرُونَ നിങ്ങൾ ആലോചിക്കുന്നു(ള്ളൂ)

---

രണ്ട് സമുദ്രങ്ങൾ എന്ന് പറഞ്ഞത് ഉപ്പുജലവും, ശുദ്ധജലവുമാണെന്നും, അവ അന്യോന്യം ലയിക്കാതിരിക്കത്തക്കവണ്ണം അവയ്ക്കിടയിൽ അല്ലാഹു ഒരു തടസ്സം ഏർപ്പെടുത്തിയിട്ടുണ്ടെന്നും സൂ:ഫുർക്വാൻ 53-ൽ വെച്ച് പ്രസ്താവിച്ചത് ഇവിടെയും ഓർക്കുക. ഏതെങ്കിലും ആപത്തുകളിൽപെട്ട് കഷ്ടപ്പെട്ടവന്റെ ദുആക്ക് പ്രത്യേകം ഉത്തരം ലഭിക്കുമെന്ന വസ്തുത അല്ലാഹു ആ വചനത്തിൽ ചൂണ്ടിക്കാട്ടുന്നു. പല ക്വുർആൻ വചനങ്ങളിൽ നിന്നും, നബി വചനങ്ങളിൽ നിന്നും അറിയപ്പെട്ടിട്ടുള്ളതാണിത്. രക്ഷാമാർഗം കാണാതെ കഷ്ടപ്പെട്ടു വലയുന്നവൻ മനസ്സാന്നിദ്ധ്യത്തോടും, വിശ്വാസത്തോടുംകൂടി അവന്റെ സങ്കടം അല്ലാഹുവിന്റെ മുമ്പിൽ സമർപ്പിക്കുന്ന പക്ഷം. നിശ്ചയമായും വിചാരിക്കാത്തവിധം അവന് അല്ലാഹുവിൽ നിന്ന് രക്ഷ ലഭിക്കുന്നതാകുന്നു-പ്രാർത്ഥിക്കുന്നവൻ കേവലം പാപിയാണെങ്കിൽപോലും.

യമനിലെ സക്കാത്ത് വസൂലാക്കുവാനും മറ്റും മുആദ്(مُعَاذ بْنُ جَبَل - رضـ)നെ

നിയോഗിച്ചയച്ചപ്പോൾ നബി അദ്ദേഹത്തോട് ഇങ്ങിനെ ഉപദേശിക്കുകയുണ്ടായി: **واتق دعوة المظلوم فإنه ليس بينها وبين الله حجاب – مسلم** (.... അക്രമിക്കപ്പെട്ടവന്റെ പ്രാർത്ഥനയെ നീ സൂക്ഷിച്ചുകൊള്ളുകയും വേണം. കാരണം, അതിനും അല്ലാഹുവിനുമിടയിൽ യാതൊരു മറയും ഇല്ല). വേറൊരു ഹദീഥിൽ നബി പറയുന്നു: **ثلاث دعوات مستجابات لا شك فيهن دعوة الوالد ودعوة المسافر ودعوة المظلوم – الترمذى وابوداود** (മൂന്ന് പ്രാർത്ഥനകൾ ഉത്തരം ലഭിക്കുന്നവയാണ്. അവയുടെ കാര്യത്തിൽ സംശയമില്ല; മാതാപിതാക്കളുടെ (സന്താനങ്ങളെ സംബന്ധിച്ച) പ്രാർത്ഥനയും, യാത്രക്കാരന്റെ പ്രാർത്ഥനയും, അക്രമിക്കപ്പെട്ടവന്റെ പ്രാർത്ഥനയും). അല്ലാഹു വീണ്ടും തുടർന്ന് ചോദിക്കുന്നു:

أَمَّن يَهۡدِيكُمۡ فِي ظُلُمَٰتِ ٱلۡبَرِّ وَٱلۡبَحۡرِ

**《63》 അല്ലെങ്കിൽ, കരയിലെയും കടലിലെയും (വിവിധ) അന്ധകാരങ്ങളിൽ നിങ്ങൾക്ക് മാർഗദർശനം നൽകുന്നവനും.**

وَمَن يُرۡسِلُ ٱلرِّيَٰحَ بُشۡرَۢا بَيۡنَ يَدَيۡ رَحۡمَتِهِۦٓۗ

**തന്റെ (മഴയാകുന്ന) കാരുണ്യത്തിന്റെ മുമ്പിൽ കാറ്റുകളെ സന്തോഷവാർത്തയായി അയക്കാറുള്ളവനുമാണോ (-ആരാണ് ഉത്തമം)?!**

أَءِلَٰهٞ مَّعَ ٱللَّهِۚ

**അല്ലാഹുവിന്റെ കൂടെ വല്ല ഇലാഹും ഉണ്ടോ?! (ഓർത്തു നോക്കൂ!)**

تَعَٰلَى ٱللَّهُ عَمَّا يُشۡرِكُونَ ٦٣

**അവർ പങ്കുചേർക്കുന്നതിൽനിന്ന് (എല്ലാം തന്നെ)അല്ലാഹു അത്യുന്നതനാകുന്നു !**

أَمَّن يَبۡدَؤُاْ ٱلۡخَلۡقَ ثُمَّ يُعِيدُهُۥ وَمَن يَرۡزُقُكُم مِّنَ ٱلسَّمَآءِ وَٱلۡأَرۡضِۗ أَءِلَٰهٞ مَّعَ ٱللَّهِۚ

**《64》 അല്ലെങ്കിൽ, സൃഷ്ടിയെ ആദ്യമായുണ്ടാക്കുകയും, പിന്നീടത് (നശിച്ചശേഷം) മടക്കി സൃഷ്ടിക്കുകയും ചെയ്യുന്നവനും, ആകാശ ത്ത് നിന്നും, ഭൂമിയിൽ നിന്നും നിങ്ങൾക്ക് ആഹാരം നൽകു ന്നവനുമാണോ (-ആരാണുത്തമം )?! അല്ലാഹുവിന്റെ കൂടെ വല്ല ഇലാഹും ഉണ്ടോ ?! (എങ്കിൽ പറയൂ!)**

قُلۡ هَاتُواْ بُرۡهَٰنَكُمۡ إِن كُنتُمۡ صَٰدِقِينَ ٦٤

**(നബിയേ) പറയുക: 'നിങ്ങൾ നിങ്ങളുടെ തെളിവ് കൊണ്ടുവരുവിൻ, നിങ്ങൾ സത്യവാന്മാരാണെങ്കിൽ**

فِي ظُلُمَاتِ أَمَّنْ يَهْدِيكُمْ ﴿63﴾ അല്ലെങ്കിൽ നിങ്ങൾക്ക് മാർഗദർശനം നൽകുന്നവനോ അന്ധകാരങ്ങളിൽ, ഇരുട്ടിൽ الْبَرِّ وَالْبَحْرِ കരയുടെയും, കടലിന്റെയും وَمَنْ يُرْسِلُ അയക്കുന്നവനും الرِّيَاحَ കാറ്റുകളെ بُشْرًا സന്തോഷവാർത്തയായി بَيْنَ يَدَيْ മുമ്പിൽ, മുന്നിൽ رَحْمَتِهِ അവന്റെ കാരുണ്യത്തിന്റെ (അനുഗ്രഹത്തിന്റെ) أَإِلَٰهٌ വല്ല ഇലാഹുമുണ്ടോ مَعَ اللَّهِ അല്ലാഹുവിന്റെ കൂടെ تَعَالَى اللَّهُ അല്ലാഹു എത്രയോ മേലെയായിരിക്കുന്നു(ഉന്നതനാകുന്നു) عَمَّا يُشْرِكُونَ അവർ പങ്കുചേർക്കുന്നതിൽ നിന്ന് ﴿64﴾ أَمَّنْ يَبْدَأُ അല്ലെങ്കിൽ ആദ്യമായുണ്ടാക്കുന്നവനോ الْخَلْقَ സൃഷ്ടിയെ ثُمَّ يُعِيدُهُ പിന്നെ അതിനെ മടക്കുകയും ചെയ്യുന്നു وَمَنْ യാതൊരുവനും يَرْزُقُكُمْ നിങ്ങൾക്ക് ആഹാരം തരുന്നു, ഉപജീവനം നൽകുന്നു مِنَ السَّمَاءِ ആകാശത്ത് നിന്നും وَالْأَرْضِ ഭൂമിയിൽ നിന്നും أَإِلَٰهٌ വല്ല ഇലാഹുമുണ്ടോ مَعَ اللَّهِ അല്ലാഹുവിന്റെ കൂടെ قُلْ പറയുക هَاتُوا കൊണ്ടുവരുവിൻ بُرْهَانَكُمْ നിങ്ങളുടെ തെളിവ് إِنْ كُنْتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യവാൻമാർ.

---

പട്ടാപ്പകൽ പോലെ സുവ്യക്തവും, ശകലം ബുദ്ധിയും ചിന്തയും ഉള്ളവർക്കെല്ലാം അറിയാവുന്നതുമായ ചില നിത്യസത്യങ്ങൾ നിരത്തിവെച്ചുകൊണ്ട് അല്ലാഹുവിനോട് സമത്വം കൽപിക്കപ്പെടുവാൻ അർഹതയുള്ള വല്ലവരും ഉണ്ടോ എന്ന് ആവർത്തിച്ചാവർത്തിച്ചു ചോദിച്ചശേഷം, ഉണ്ടെന്ന് പറയുന്നവർ അതിന് തെളിവ് ഹാജറാക്കുവാൻ അവിശ്വാസികളെ അല്ലാഹു വെല്ലുവിളിക്കുകയാണ്. സകല വസ്തുക്കളുടെയും സ്രഷ്ടാവും, നിയന്താവും, ആരാധ്യനുമായുള്ളവൻ അല്ലാഹു മാത്രമാണ്. ഇതിന്റെ അനിവാര്യ ഫലമത്രെ, അദൃശ്യജ്ഞാനം അവന് മാത്രമാണെന്നുള്ള വസ്തുത. ആകയാൽ, അല്ലാഹു അല്ലാത്ത വല്ലവർക്കും അദൃശ്യകാര്യങ്ങളെക്കുറിച്ച് അറിയുമെന്ന് കരുതുന്നത് തനി വിഡ്ഢിത്തമാണെന്ന് അടുത്ത വചനത്തിൽ പ്രസ്താവിക്കുന്നു)

قُل لَّا يَعْلَمُ مَن فِي ٱلسَّمَٰوَٰتِ وَٱلْأَرْضِ ٱلْغَيْبَ إِلَّا ٱللَّهُ ۚ وَمَا يَشْعُرُونَ أَيَّانَ يُبْعَثُونَ ﴿٦٥﴾

**﴿65﴾ (നബിയേ) പറയുക: അല്ലാഹു അല്ലാതെ, ആകാശങ്ങളിലും, ഭൂമിയിലുമുള്ളവർ (ആരും തന്നെ) അദൃശ്യകാര്യം അറിയു കയില്ല. തങ്ങൾ എപ്പോഴാണ് (മരണ ശേഷം) ഉയിർത്തെഴുന്നേൽപ്പിക്കപ്പെടുകയെന്നും അവർക്ക് അറിയാവതല്ല.**

---

فِي السَّمَاوَاتِ ﴿65﴾ قُلْ നീ പറയുക لَا يَعْلَمُ അറിയുകയില്ല مَنْ യാതൊരുവർ ആകാശങ്ങളിലുള്ള وَالْأَرْضِ ഭൂമിയിലും الْغَيْبَ അദൃശ്യം, മറഞ്ഞകാര്യം إِلَّا اللَّهُ അല്ലാഹു അല്ലാതെ وَمَا يَشْعُرُونَ അവർ അറിയുന്നതുമല്ല (അവർക്ക് ബോധമില്ല) أَيَّانَ എപ്പോൾ يُبْعَثُونَ അവർ ഉയിർത്തെഴുന്നേൽപിക്കപ്പെടും (എന്ന്)

അദൃശ്യകാര്യങ്ങളെക്കുറിച്ച് അല്ലാഹുവിന്നല്ലാതെ മറ്റാർക്കും അറിവില്ലെന്ന് ഖുർആൻ ഒന്നിലധികം സ്ഥലത്ത് ഖണ്ഡിതമായി പ്രസ്താവിച്ചിരിക്കുന്നത് കാണാം. അവൻ അറിയിച്ചുകൊടുത്തതല്ലാതെ ഒരു പ്രവാചകനുപോലും അദൃശ്യത്തെക്കുറിച്ച് അറിയുവാൻ സാധ്യമല്ല. പിന്നെയുണ്ടോ മറ്റാരെങ്കിലും അറിയുന്നു?! ആഇശഃ(റ) ഇങ്ങിനെ പ്രസ്താവിക്കുകയുണ്ടായി : 'നാളെ ഉണ്ടാകുന്ന കാര്യം നബി ﷺ അറിയുമെന്ന് ആരെങ്കിലും ജൽപിക്കുന്ന പക്ഷം, അവൻ അല്ലാഹുവിന്റെമേൽ വമ്പിച്ച കളവ് പറഞ്ഞുപോയി. കാരണം അല്ലാഹു പറയുന്നു : അല്ലാഹു അല്ലാതെ, ആകാശങ്ങളിലും ഭൂമിയിലുമുള്ളവർ അദൃശ്യകാര്യം അറിയുകയില്ല എന്ന്'. (من زعم ان النبي صلى الله عليه وسلم يعلم ما يكون في غدفقد اعظم الفرية على الله لان الله يقول قل لا يعلم من فى السموات والارض الغيب الاالله - ابن جرير وغيره)

بَلِ ٱدَّٰرَكَ عِلْمُهُمْ فِى ٱلْءَاخِرَةِ ۚ بَلْ هُمْ فِى شَكٍّ مِّنْهَا ۖ بَلْ هُم مِّنْهَا عَمُونَ ﴿٦٦﴾

**《66》 എങ്കിലും, പരലോകവിഷയത്തിൽ അവരുടെ [അവിശ്വാസികളുടെ] അറിവ് പൂർണത പ്രാപിച്ചിരിക്കുന്നു: (അല്ല) എങ്കിലും അവർ അതിനെക്കുറിച്ച് സംശയത്തിലാണ്; (അല്ലാ) എങ്കിലും അവർ അതിനെക്കുറിച്ച് അന്ധന്മാരാകുന്നു.**

---

《66》 بَلِ എങ്കിലും, എന്നാൽ ادَّارَكَ പൂർണത പ്രാപിച്ചിരിക്കുന്നു, തികഞ്ഞിരിക്കുന്നു عِلْمُهُمْ അവരുടെ അറിവ് فِي الْآخِرَةِ പരലോകത്തിൽ بَلْ هُمْ എങ്കിലും അവർ فِي شَكٍّ സംശയത്തിലാണ് مِنْهَا അതിനെക്കുറിച്ച് بَلْ هُمْ എങ്കിലും അവർ مِنْهَا അതിനെപ്പറ്റി عَمُونَ അന്ധൻമാരാണ്

---

മൂന്ന് വാക്യങ്ങൾ ഉൾകൊള്ളുന്ന ഈ വചനത്തിന്റെ താൽപര്യം വിവരിക്കുന്നതിൽ ഖുർആൻ വ്യാഖ്യാതാക്കൾ ഒന്നിലധികം രൂപം കൈക്കൊണ്ടിട്ടുള്ളത് കാണാം.

1) അദൃശ്യകാര്യങ്ങൾ അറിയാവതല്ലെങ്കിലും, പരലോകത്തെക്കുറിച്ച് ഉറപ്പിക്കുവാൻ വേണ്ടുന്ന എല്ലാ മാർഗങ്ങളും അവിശ്വാസികൾക്ക് പൂർണമായും സിദ്ധിച്ചിട്ടുണ്ട്. എന്നിട്ടും അവരതിൽ സംശയിച്ചുകൊണ്ടിരിക്കുകയാണ്. അത്രയുമല്ല, അതിൽ സംശയംപോലും ജനിക്കാതിരിക്കത്തക്കവണ്ണം അതിനെക്കുറിച്ച് തീരെ അന്ധരും അശ്രദ്ധരുമാണ്.

2) ആദ്യത്തെ വാക്യം-പരലോക വിഷയത്തിൽ അവരുടെ അറിവ് പൂർണത പ്രാപിച്ചിരിക്കുന്നു എന്ന് പറഞ്ഞത് - അല്ലാഹു അവരെപ്പറ്റി പരിഹസിച്ചു പറഞ്ഞതാണ്. അതായത് : ദൃശ്യ കാര്യങ്ങൾ അല്ലാഹുവിനല്ലാതെ അറിയുകയില്ലെങ്കിലും, പരലോകത്തിന്റെ കാര്യത്തിൽ അവിശ്വാസികൾക്കുള്ള അറിവ് അങ്ങേയറ്റം പരിപൂർണമാണ് എന്ന് ആദ്യം പറഞ്ഞ ശേഷം, അവരുടെ യഥാർത്ഥനില ചൂണ്ടിക്കാണിച്ചിരിക്കുകയാണ് എന്ന് താൽപര്യം.

3) അവരുടെ അറിവ് പരിപൂർണത പ്രാപിച്ചു എന്ന് പറഞ്ഞതിന്റെ വിവക്ഷ അതിന് പുരോഗതിയില്ലാതെ വളർച്ചമുട്ടി നാശപ്രായമായിരിക്കുന്നു എന്നാണ്.

ادَّارَكَ (ഇദ്ദാറക)എന്നതിന് പകരം ادْرَكَ (അദ്റക) എന്നും ഇവിടെ വായനയുണ്ട്. ഈ വായന അനുസരിച്ചാണ് മൂന്നാമത് പറഞ്ഞ അഭിപ്രായം.

## വിഭാഗം - 6

وَقَالَ ٱلَّذِينَ كَفَرُوٓاْ أَءِذَا كُنَّا تُرَٰبًا وَءَابَآؤُنَآ أَئِنَّا لَمُخۡرَجُونَ ﴿٦٧﴾

**﴾67﴿ അവിശ്വസിച്ചവര്‍ പറയും ഞങ്ങളും ഞങ്ങളുടെ പിതാക്കളും (മരിച്ചു)മണ്ണായാല്‍ (വീണ്ടും) ഞങ്ങള്‍ നിശ്ചയമായും പുറത്ത് കൊണ്ടുവരപ്പെടുന്നവരാണെന്നോ?! (അത് സംഭവ്യമല്ല).**

لَقَدۡ وُعِدۡنَا هَٰذَا نَحۡنُ وَءَابَآؤُنَا مِن قَبۡلُ إِنۡ هَٰذَآ إِلَّآ أَسَٰطِيرُ ٱلۡأَوَّلِينَ ﴿٦٨﴾

**﴾68﴿ ഇത് ഞങ്ങളോടും, മുമ്പ് ഞങ്ങളുടെ പിതാക്കളോടും വാഗ് ദാനം ചെയ്യപ്പെടുകയുണ്ടായിട്ടുണ്ട്. ഇത് പൂര്‍വ്വികന്‍മാരുടെ പുരാണേതിഹാസങ്ങളല്ലാതെ (മറ്റൊന്നും) അല്ല.**

قُلۡ سِيرُواْ فِي ٱلۡأَرۡضِ فَٱنظُرُواْ كَيۡفَ كَانَ عَٰقِبَةُ ٱلۡمُجۡرِمِينَ ﴿٦٩﴾

**﴾69﴿ പറയുക (നബിയേ): നിങ്ങള്‍ ഭൂമിയില്‍ക്കൂടി സഞ്ചരിക്കുവിന്‍; എന്നിട്ട് കുറ്റവാളികളുടെ പര്യവസാനം എങ്ങിനെയാണുണ്ടായിട്ടുള്ളതെന്ന് നോക്കുവിന്‍ !**

---

﴾67﴿ وَقَالَ പറയുന്നു, പറഞ്ഞു الَّذِينَ كَفَرُوا അവിശ്വസിച്ചവര്‍ أَءِذَا كُنَّا ഞങ്ങള്‍(നാം)ആയാലോ تُرَابًا മണ്ണ് وَ آبَاؤُنَا ഞങ്ങളുടെ(നമ്മുടെ) പിതാക്കളും أَئِنَّا നിശ്ചയമായും ഞങ്ങളാണോ لَمُخْرَجُونَ പുറത്ത് കൊണ്ടുവരപ്പെടുന്നവര്‍ ﴾68﴿ لَقَدْ وُعِدْنَا തീര്‍ച്ചയായും ഞങ്ങളോട് വാഗ്ദാനം ചെയ്യപ്പെട്ടിട്ടുണ്ട് هَذَا ഇത് نَحْنُ ഞങ്ങളോട് وَ آبَاؤُنَا ഞങ്ങളുടെ പിതാക്കളോടും مِنْ قَبْلُ മുമ്പ്, മുമ്പേ إِنْ هَذَا ഇതല്ല إِلا أَسَاطِيرُ പുരാണകഥകളല്ലാതെ, ഇതിഹാസങ്ങളല്ലാതെ الأَوَّلِينَ പൂര്‍വ്വികന്‍മാരുടെ, മുന്‍കാലക്കാരുടെ ﴾69﴿ قُلْ പറയുക, سِيرُوا നിങ്ങള്‍ സഞ്ചരിക്കുവിന്‍, നടക്കുവിന്‍ فِي الأَرْضِ ഭൂമിയില്‍ فَانْظُرُوا എന്നിട്ട് നോക്കുവിന്‍ كَيْفَ كَانَ എങ്ങിനെ ആയി എന്ന്, ഉണ്ടായെന്ന് عَاقِبَةُ പര്യവസാനം, കലാശം الْمُجْرِمِينَ കുറ്റവാളികളുടെ

---

മരണാന്തര ജീവിതത്തെ നിഷേധിക്കുകയും, പ്രവാചകന്‍മാരെ വ്യാജമാക്കുകയും ചെയ്ത പല സമുദായങ്ങളുടെയും ശിക്ഷാനുഭവങ്ങള്‍ അപ്പോള്‍ നിങ്ങള്‍ക്ക് കണ്ടറിയുവാന്‍ സാധിക്കും. അങ്ങിനെയുള്ള അനുഭവങ്ങള്‍ നിങ്ങള്‍ക്കും ബാധിച്ചേക്കുന്നത് സൂക്ഷിച്ചുകൊള്ളുക എന്ന് സാരം.

وَلَا تَحْزَنْ عَلَيْهِمْ وَلَا تَكُن فِى ضَيْقٍ مِّمَّا يَمْكُرُونَ ﴿٧٠﴾

**《70》 (നബിയേ) അവരുടെ മേല്‍ നീ ദുഃഖിക്കേണ്ട, അവര്‍ കുതന്ത്രം നടത്തിക്കൊണ്ടിരിക്കുന്നതിനെക്കുറിച്ച് നീ(മനസ്സ്)ഇടുക്കത്തിലാകുകയും വേണ്ട**

وَيَقُولُونَ مَتَىٰ هَٰذَا ٱلْوَعْدُ إِن كُنتُمْ صَٰدِقِينَ ﴿٧١﴾

**《71》 അവര്‍ പറയുന്നു: എപ്പോഴാണ് ഈ വാഗ്ദാനം (നട പ്പില്‍ വരുക) - നിങ്ങള്‍ സത്യം പറയുന്നവരാണെങ്കില്‍?!**

قُلْ عَسَىٰٓ أَن يَكُونَ رَدِفَ لَكُم بَعْضُ ٱلَّذِى تَسْتَعْجِلُونَ ﴿٧٢﴾

**《72》 പറയുക: നിങ്ങള്‍ ധൃതികൂട്ടിക്കൊണ്ടിരിക്കുന്നതില്‍ ചിലത് (ഒരു പക്ഷേ)നിങ്ങള്‍ക്ക് അടുത്ത് (തന്നെ) വരുകയുണ്ടായേക്കാം.**

---

《70》 وَلَا تَحْزَنْ നീ ദുഃഖിക്കേണ്ട, വ്യസനിക്കരുത് عَلَيْهِمْ അവരുടെ മേല്‍, അവരെപ്പറ്റി وَلَا تَكُنْ നീ ആകുകയും വേണ്ട فِي ضَيْقٍ ഇടുക്കത്തില്‍(വിഷമത്തില്‍) مِمَّا يَمْكُرُونَ അവര്‍ കുതന്ത്രം നടത്തുന്നതിനെപ്പറ്റി 《71》 وَيَقُولُونَ അവര്‍ പറയുന്നു, പറയും مَتَى എപ്പോഴാണ് هَذَا الْوَعْدُ ഈ വാഗ്ദാനം, കരാര്‍ إِنْ كُنْتُمْ നിങ്ങളാണെങ്കില്‍ صَادِقِينَ സത്യം പറയുന്നവര്‍ 《72》 قُلْ പറയുക عَسَى أَنْ يَكُونَ ആയേക്കാം, ഉണ്ടായേക്കാം رَدِفَ لَكُمْ നിങ്ങള്‍ക്ക് തുടര്‍ന്നുവരുക, അടുത്ത്‌വരിക بَعْضُ ചിലത് الَّذِي تَسْتَعْجِلُونَ നിങ്ങള്‍ ധൃതികൂട്ടുന്നതില്‍

---

ഖിയാമത്ത്നാള്‍ വരുവാനിരിക്കുന്നു, മരണാനന്തരം എല്ലാവരും പുനര്‍ജ്ജീവിപ്പിക്കപ്പെടും, സത്യനിഷേധികള്‍ ഭയങ്കര ശിക്ഷക്ക് വിധേയരാകും എന്നിങ്ങിനെ പ്രവാചകന്‍മാരാല്‍ മുന്നറിയിപ്പ് നല്‍കപ്പെടുന്ന കാര്യങ്ങളാണ് ഈ വാഗ്ദാനം (هَذَا الْوَعْدُ) എന്നത്കൊണ്ടുദ്ദേശ്യം. ഇതെല്ലാം യഥാര്‍ത്ഥമാണെങ്കില്‍ അതൊന്ന് കാണട്ടെ എന്നും മറ്റും പരിഹാസപൂര്‍വ്വം ധൃതിപ്പെട്ടുകൊണ്ടിരിക്കുകയാണ് അവിശ്വാസികള്‍. വേണ്ട, ധൃതികൂട്ടുന്നത് നല്ലതിനല്ല; ഒരു പക്ഷേ, അവയില്‍ ചിലത് താമസംവിനാ നിങ്ങള്‍ക്ക് അനുഭവപ്പെട്ടുവെന്ന് വന്നേക്കും; അപ്പോള്‍ ഈ പരിഹാസവും, ധിക്കാരവും വേണ്ടിയിരുന്നില്ലെന്ന് നിങ്ങള്‍ക്ക് ശരിക്കും ബോധ്യപ്പെടും. എന്നൊക്കെ അവരോട് പറയുവാനാണ് അല്ലാഹു നബിﷺയെ ഉണര്‍ത്തുന്നത്. അവര്‍ പരിഹാസപൂര്‍വ്വം ധൃതികൂട്ടിയിട്ടും തല്‍ക്ഷണം ശിക്ഷ നല്‍കപ്പെടാതിരിക്കുവാനുള്ള കാരണം അടുത്ത വചനത്തില്‍ പ്രസ്താവിക്കുന്നു.

وَإِنَّ رَبَّكَ لَذُو فَضْلٍ عَلَى ٱلنَّاسِ وَلَٰكِنَّ أَكْثَرَهُمْ لَا يَشْكُرُونَ ﴿٧٣﴾

**《73》 നിശ്ചയമായും, നിന്റെ റബ്ബ് മനുഷ്യരുടെ മേല്‍ അനുഗ്രഹമുള്ളവനത്രെ. പക്ഷേ, അവരില്‍ അധികമാളുകളും നന്ദികാണിക്കു**

ന്നില്ല.

وَإِنَّ رَبَّكَ لَيَعْلَمُ مَا تُكِنُّ صُدُورُهُمْ وَمَا يُعْلِنُونَ ﴿٧٤﴾

《74》 നിശ്ചയമായും, നിന്റെ റബ്ബ് അവരുടെ ഹൃദയങ്ങൾ ഗോപ്യമാക്കി വെക്കുന്നതും, അവർ പരസ്യമാക്കു ന്നതും അറിയുന്നു.

وَمَا مِنْ غَآئِبَةٍ فِى ٱلسَّمَآءِ وَٱلْأَرْضِ إِلَّا فِى كِتَـٰبٍ مُّبِينٍ ﴿٧٥﴾

《75》 ആകാശത്തും, ഭൂമിയിലും മറഞ്ഞു കിടക്കുന്ന യാതൊരു കാര്യവും തന്നെ, സ്പഷ്ടമായ ഒരു (രേഖാ) ഗ്രന്ഥത്തിൽ ഉൾപ്പെടാതെ യില്ല.

---

《73》 وَإِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَذُو فَضْلٍ അനുഗ്രഹമുള്ളവൻ തന്നെ عَلَى النَّاسِ മനുഷ്യരുടെ മേൽ وَلَـٰكِنَّ എങ്കിലും, പക്ഷേ أَكْثَرَهُمْ അവരിൽ അധികവും لَا يَشْكُرُونَ നന്ദികാണിക്കുന്നില്ല 《74》 وَإِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَيَعْلَمُ അറിയുന്നതാണ് مَا تُكِنُّ ഗോപ്യമാക്കി(മറച്ചു)വെക്കുന്നത് صُدُورُهُمْ അവരുടെ നെഞ്ചുകൾ(ഹൃദയങ്ങൾ) وَمَا يُعْلِنُونَ അവർ പരസ്യമാക്കുന്നതും 《75》 وَمَا مِنْ غَائِبَةٍ യാതൊരു മറഞ്ഞ കാര്യവുമില്ല فِي السَّمَاءِ ആകാശത്തിൽ وَالْأَرْضِ ഭൂമിയിലും إِلَّا فِي كِتَابٍ ഒരു ഗ്രന്ഥത്തിൽ ഇല്ലാതെ مُبِينٍ സ്പഷ്ടമായ, വ്യക്തമായ

---

വലുത്, ചെറുത്, പ്രധാനം, അപ്രധാനം എന്നിങ്ങനെയുള്ള വ്യത്യാസമൊന്നും കൂടാതെ, ആകാശഭൂമികളുടെ സൃഷ്ടിയുടെ ആരംഭംതൊട്ട് എന്നെന്നേക്കും ഉണ്ടാകുന്ന സകല കാര്യങ്ങളും, സവിസ്തരം, സസൂക്ഷ്മം അല്ലാഹു അറിയുന്നു: അതെല്ലാം അവന്റെ അടുക്കൽ രേഖപ്പെടുത്തപ്പെട്ടിട്ടുമുണ്ട്.

وَكُلُّ شَيْءٍ فَعَلُوهُ فِي الزُّبُرِ ۝ وَكُلُّ صَغِيرٍ وَكَبِيرٍ مُسْتَطَرٌ - القمر :٥٢، ٥٣

(അവർ പ്രവർത്തിക്കുന്ന എല്ലാ കാര്യങ്ങളും ഏടുകളിലുണ്ട്, എല്ലാ ചെറിയ കാര്യവും, വലിയ കാര്യവും രേഖപ്പെടുത്തിവെക്കപ്പെട്ടതുമാണ്)

إِنَّ هَـٰذَا ٱلْقُرْءَانَ يَقُصُّ عَلَىٰ بَنِىٓ إِسْرَٰٓءِيلَ أَكْثَرَ ٱلَّذِى هُمْ فِيهِ يَخْتَلِفُونَ ﴿٧٦﴾

《76》 നിശ്ചയമായും, ഈ ക്വുർആൻ ഇസ്റാഈൽ സന്തതി കൾക്ക്, അവർ ഏതൊരു വിഷയ ത്തിൽ ഭിന്നാഭിപ്രായം വെച്ചുകൊണ്ടി രിക്കുന്നുവോ അതിൽ മിക്കതും (യഥാർത്ഥ രൂപത്തിൽ) വിവരിച്ചു കൊടുക്കുന്നു.

وَإِنَّهُۥ لَهُدًى وَرَحْمَةٌ لِّلْمُؤْمِنِينَ ﴿٧٧﴾

《77》 നിശ്ചയമായും ഇത് (ക്വുർആൻ) സത്യവിശ്വാസികൾക്ക് മാർഗദർശനവും കാരുണ്യവുമാ

കുന്നു.

إِنَّ رَبَّكَ يَقْضِي بَيْنَهُم بِحُكْمِهِۦ ۚ وَهُوَ ٱلْعَزِيزُ ٱلْعَلِيمُ ﴿٧٨﴾

《78》 നിന്റെ റബ്ബ് അവർക്കിട യിൽ, തന്റെ വിധി (നിയമം)കൊണ്ട് തീർപ്പ് കല്പിക്കുന്നതാണ്. അവന ത്രെ സർവ്വജ്ഞനായ പ്രതാപശാലി.

فَتَوَكَّلْ عَلَى ٱللَّهِ ۖ إِنَّكَ عَلَى ٱلْحَقِّ ٱلْمُبِينِ ﴿٧٩﴾

《79》 അതിനാൽ, നീ അല്ലാഹു വിന്റെ മേൽ ഭരമേൽപിച്ചു കൊ ള്ളുക, നിശ്ചയമായും നീ സ്പഷ്ട മായ പരമാർത്ഥത്തിൽ തന്നെയാണ് (നിലകൊളളുന്നത്)

---

《76》 إِنَّ هَـٰذَا الْقُرْآنَ നിശ്ചയമായും ഈ ഖുർആൻ يَقُصُّ വിവരിച്ചുകൊടുക്കുന്നു, കഥനം ചെയ്യുന്നു عَلَىٰ بَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികൾക്ക് أَكْثَرَ الَّذِي യാതൊന്നിൽ മിക്കഭാഗവും هُمْ അവർ فِيهِ അതിൽ يَخْتَلِفُونَ ഭിന്നാഭിപ്രായപ്പെട്ടുകൊണ്ടിരിക്കുന്നു 《77》 وَإِنَّهُ നിശ്ചയമായും അത് لَهُدًى മാർഗദർശനംതന്നെ, وَرَحْمَةٌ കാരുണ്യവും, അനുഗ്രഹവും لِلْمُؤْمِنِينَ സത്യവിശ്വാസികൾക്ക് 《78》 إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് يَقْضِي തീർപ്പ് കൽപിക്കുന്നു, വിധി നടത്തുന്നു بَيْنَهُمْ അവർക്കിടയിൽ بِحُكْمِهِ അവന്റെ വിധികൊണ്ട്, നിയമപ്രകാരം وَهُوَ അവനത്രെ الْعَزِيزُ പ്രതാപശാലി الْعَلِيمُ സർവ്വജ്ഞനായ 《79》 فَتَوَكَّلْ അതിനാൽ നീ ഭരമേൽപിക്കുക عَلَى اللَّهِ അല്ലാഹുവിന്റെ മേൽ إِنَّكَ നിശ്ചയമായും നീ عَلَى الْحَقِّ പരമാർത്ഥ(സത്യ-ന്യായ)ത്തിലാണ് الْمُبِينِ വ്യക്തമായ, സ്പഷ്ടമായ

---

വേദക്കാരാകുന്ന ഇസ്റാഈൽ സന്തതികൾക്കിടയിൽ എത്രയോ വിഷയങ്ങളിൽ ഭിന്നിപ്പുകളുള്ളതായിക്കാണാം. ജൂതരും, ക്രിസ്ത്യാനികളും ഒരു വശത്ത്. ക്രിസ്ത്യാനികളിൽ തന്നെയുള്ള വിഭാഗങ്ങൾ വേറൊരു വശത്തും. അങ്ങിനെയുള്ള മിക്ക വിഷയത്തിലും-പ്രധാന വിഷയങ്ങളിലെല്ലാം തന്നെ-പരമാർത്ഥം ഇന്ന പ്രകാരമാണെന്ന് ഖുർആൻ വിവരിക്കുന്നുണ്ട്. ഇസ്‌ലാമിന്റെ മൂലസിദ്ധാന്തങ്ങളും, പല ശാഖാ വിഷയങ്ങളും, ചരിത്രസംഭവങ്ങളും അതിൽ ഉൾപ്പെടുന്നു. ഈ ഇനത്തിൽ വളരെ പ്രധാനപ്പെട്ട ഒന്നത്രെ ഈസാ നബി(അ)യുടെ കാര്യം. യഹൂദികൾ അദ്ദേഹത്തെ വ്യഭിചാര പുത്രനും, ആഭിചാരിയുമായി കണക്കാക്കുന്നു. അതേ സമയത്ത് ക്രിസ്ത്യാനികൾ അദ്ദേഹത്തിന് കൽപിക്കുന്നത് ദിവ്യത്വമാണ്. സാക്ഷാൽ ദൈവമെന്നും, ദൈവപുത്രനെന്നും. ത്രിയേകദൈവമെന്നുമുള്ള വ്യത്യസ്ത വിശ്വാസക്കാർ ക്രിസ്ത്യാനികൾക്കിടയിൽത്തന്നെ വേറെയും. യഥാർത്ഥം അതൊന്നുമല്ല, അദ്ദേഹം അല്ലാഹുവിന്റെ അടിയാനും പ്രവാചകനുമാണ് എന്ന് ഖുർആൻ ശക്തമായ ഭാഷയിൽ തുറന്നുകാട്ടിയിരിക്കുന്നു. (ഇതിനെപ്പറ്റി നാം സൂ:മർയമിൽവെച്ച് വിശദമായി വിവരിച്ചിട്ടുണ്ട്) ഇതുപോലെത്തന്നെ, കുരിശുസംഭവത്തിലും, മറ്റു പലതിലും ഇതിന് ഉദാഹരണങ്ങൾ കാണാം.

ബഹുദൈവ വിശ്വാസികൾ നബിﷺയെയും ഖുർആനിനെയും സംബന്ധിച്ച് കൈക്കൊണ്ട നിലപാടുകളെ പുരസ്കരിച്ചായിരുന്നു മുൻആയത്തുകളിൽ

പ്രതിപാദിച്ചിരുന്നത്. ഈ ആയത്തുകൾ, ക്വുർആന്റെ മറ്റൊരു ശത്രുവിഭാഗക്കാരായ വേദക്കാരുടെ ശ്രദ്ധക്ഷണിക്കുന്നവയാകുന്നു. അവരുടെ ഭിന്നിപ്പുകളും, ആശയക്കുഴപ്പങ്ങളും അവസാനിപ്പിച്ചു യഥാർത്ഥ സത്യത്തിലേക്ക് മടങ്ങുവാനുള്ള മാർഗം ക്വുർആനിലുണ്ടെന്നും, അതിൽ വിശ്വസിക്കുന്നവരെ അത് സൻമാർഗത്തിലേക്കും, ദൈവകാരുണ്യത്തിലേക്കും നയിക്കുമെന്നും ഉണർത്തുന്നു. അതിനവർ തയ്യാറില്ലാത്ത പക്ഷം അവരെ സംബന്ധിച്ച് അല്ലാഹു അവന്റെ നിയമാനുസൃതമായ തീരുമാനം എടുത്തുകൊള്ളുമെന്ന് താക്കീതും നൽകുന്നു. 79-ാം വചനം നബിﷺക്ക് മനസ്സമാധാനവും, ധൈര്യവും വർദ്ധിപ്പിക്കുകയാണ് ചെയ്യുന്നത്. അടുത്ത വചനങ്ങളിൽ സത്യനിഷേധികളുടെ നിലപാട് എത്രമാത്രം അധഃപതനത്തിലെത്തിയിട്ടുണ്ടെന്ന് കാണിക്കുന്നു:

إِنَّكَ لَا تُسۡمِعُ ٱلۡمَوۡتَىٰ وَلَا تُسۡمِعُ ٱلصُّمَّ ٱلدُّعَآءَ إِذَا وَلَّوۡاْ مُدۡبِرِينَ ﴿٨٠﴾ وَمَآ أَنتَ بِهَٰدِي ٱلۡعُمۡيِ عَن ضَلَٰلَتِهِمۡۖ إِن تُسۡمِعُ إِلَّا مَن يُؤۡمِنُ بِـَٔايَٰتِنَا فَهُم مُّسۡلِمُونَ ﴿٨١﴾

**《80》 (നബിയേ) നിശ്ചയമായും മരണപ്പെട്ടവരെ നീ കേൾപ്പിക്കു കയില്ല; ബധിരൻമാരെയും - അവർ പിന്നോക്കം തിരിഞ്ഞു മാറിപ്പോ യാൽ-നീ വിളികേൾപ്പിക്കുന്നതല്ല.**

**《81》 അന്ധൻമാർക്ക് അവരുടെ വഴി പിഴവുവിട്ട് നേർമാർഗം കാട്ടിക്കൊടുക്കു(വാൻ കഴിയു)ന്നവനുമല്ല, നീ. നമ്മുടെ ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കുകയും, അങ്ങനെ തങ്ങൾ 'മുസ്‌ലിം'കളായി (കീഴൊതുങ്ങിയവരായി) രിക്കയും ചെയ്യുന്നവരെയല്ലാതെ നീ കേൾപ്പിക്കുക യില്ല.**

---

《80》 إِنَّكَ നിശ്ചയമായും നീ لَا تُسۡمِعُ നീ കേൾപ്പിക്കുകയില്ല الۡمَوۡتَىٰ മരണപ്പെട്ടവർക്ക് وَلَا تُسۡمِعُ നീ കേൾപ്പിക്കുന്നതുമല്ല الصُّمَّ ബധിരൻമാരെയും, കാത്കേൾക്കാത്തവരെയും الدُّعَاءَ വിളി إِذَا وَلَّوۡا അവർ തിരിഞ്ഞു(മാറി)പോയാൽ مُدۡبِرِينَ പിന്നോക്കം തിരിഞ്ഞുകൊണ്ട്, പിന്നിട്ടവരായി 《81》 وَمَا أَنتَ നീ അല്ലതാനും بِهَادِ الۡعُمۡيِ അന്ധൻമാർക്ക് നേർമാർഗം കാണിച്ചുകൊടുക്കുന്നവൻ عَنۡ ضَلَالَتِهِمۡ അവരുടെ വഴിപിഴവുവിട്ട്, വഴിതെറ്റിൽ നിന്ന് إِنۡ تُسۡمِعُ നീ കേൾപ്പിക്കുകയില്ല إِلَّا مَنۡ يُؤۡمِنُ വിശ്വസിക്കുന്നവരെയല്ലാതെ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളിൽ, ലക്ഷ്യങ്ങളിൽ فَهُمۡ അങ്ങനെ (എന്നിട്ട്) അവർ مُسۡلِمُونَ മുസ്‌ലിംകളുമാണ്, കീഴൊതുങ്ങിയവരാണ്.

---

യഥാർത്ഥ്യത്തെപ്പറ്റി ചിന്തിച്ചുനോക്കുവാനും, ലക്ഷ്യങ്ങളും ന്യായങ്ങളും കണ്ടോ, കേട്ടോ ഗ്രഹിക്കുവാനും തയ്യാറില്ലാത്ത അവിശ്വാസികളെ മരണപ്പെട്ടു കിടക്കുന്ന ശവങ്ങളോടും, ബധിരൻമാരോടും, അന്ധൻമാരോടും സാദൃശ്യപ്പെടുത്തിയി രിക്കുകയാണ്. സത്യം അവരുടെ ഹൃദയത്തിലേക്ക് പ്രവേശിക്കുവാൻ നിവൃത്തിയില്ലാത്തവണ്ണം അത്

മരവിച്ചു നിർജ്ജീവമായിപ്പോയിരിക്കുന്നു. എനി അതിന്ന് ജീവചൈതന്യം ഉണ്ടാവാൻ വഴിയില്ല. സത്യത്തിലേക്ക് ശ്രദ്ധ കൊടുക്കുവാൻ അവരുടെ കാതിനും, ദൃഷ്ടാന്തങ്ങൾ കണ്ട് പാഠം പഠിക്കുവാൻ അവരുടെ കണ്ണിനും കഴിയാതായിരിക്കുന്നു. അതോടുകൂടി അവരുടെ ശ്രദ്ധയും, ദൃഷ്ടിയും മറുവശത്തേക്ക് മാത്രം തിരിയുകയും ചെയ്തിരിക്കയാണ്. എങ്കിൽ പിന്നെ, എങ്ങിനെയാണവരെ സത്യോപദേശവും ദൃഷ്ടാന്തങ്ങളും ഗ്രഹിപ്പിക്കുക ? ചുരുക്കത്തിൽ, അവരുടെ പ്രകൃതി തന്നെ അങ്ങേയറ്റം ദുഷിച്ചു പോയി. അതുകൊണ്ട് അവർ എനി, സത്യവിശ്വാസം സ്വീകരിക്കുവാൻ മുമ്പോട്ട് വരുമെന്ന് പ്രതീക്ഷിക്കുവാനില്ല. ഉപദേശിച്ചിട്ട് ഫലവുമില്ല. ലക്ഷ്യങ്ങളിൽ വിശ്വസിക്കുകയും, അത് പ്രാവർത്തികമാക്കി അല്ലാഹുവിന് കീഴൊതുങ്ങുവാൻ-ഇസ്‌ലാമിനെ അംഗീകരിക്കുവാൻ - തയ്യാറാകുകയും ചെയ്യുന്നവരെ മാത്രമേ ഉപദേശം കേൾപ്പിക്കുവാനും, അത് ഫലപ്രദമാക്കുവാനും സാധ്യമാകുകയുള്ളൂ.

ഏതെങ്കിലും വിഷയത്തിൽ ഒരു വസ്തുവെ മറ്റൊരു വസ്തുവോട് സാദൃശ്യപ്പെടുത്തി(التَشْبِيه)പറയുമ്പോൾ, സാദൃശ്യത്തിന് നിദാനമാക്കപ്പെടുന്ന കാര്യം (الشبه وجه) അവ രണ്ടിലും ഉണ്ടായിരിക്കണം. ഏതിനോടാണോ സാദൃശ്യപ്പെടു ത്തുന്നതെങ്കിൽ അതിൽ (المشبه به യിൽ) അക്കാര്യം കൂടുതൽ വ്യക്തമായും പരിപൂർണമായും ഉണ്ടായിരിക്കണമെന്നും സ്പഷ്ടമത്രെ. അറബി സാഹിത്യശാസ്ത്ര(علم البلاغة)ത്തിൽ ഇതൊരു അംഗീകൃത തത്വമാകുന്നു. അപ്പോൾ, മേൽ പറഞ്ഞ വാക്യങ്ങളിൽ, മരണപ്പെട്ടുപോയവരെയും, ബധിരൻമാരേയും കേൾപ്പിക്കുവാൻ കഴിവില്ലെന്നും, അന്ധൻമാർക്ക് വഴികാണിക്കുവാൻ സാധ്യമല്ലെന്നും അല്ലാഹു നബിﷺയോട് പറഞ്ഞത്, അവിശ്വാസികളെ സംബന്ധിച്ചിടത്തോളം ഉപമാലങ്കാര രൂപത്തിൽ പറഞ്ഞതാണെങ്കിലും യഥാർത്ഥത്തിൽ മരണമോ, അന്ധതയോ, ബധിരതയോ ബാധിച്ചിട്ടുള്ളവരെ സംബന്ധിച്ചിടത്തോളം അത് അലങ്കാരാർത്ഥത്തിലല്ല - സാക്ഷാൽ അർത്ഥത്തിൽതന്നെയാണ് - ഉള്ളത്. മരണപ്പെട്ടവരേയും കാതുകേൾക്കാ ത്തവരേയും കേൾപ്പിക്കുവാനും, അന്ധൻമാർക്ക് വഴി കാണിച്ചു കൊടുക്കുവാനും നബി തിരുമേനിﷺക്കോ മറ്റോ കഴിയുമായിരുന്നുവെങ്കിൽ, ഈ ഉപമക്ക് വിശേഷിച്ച് അർത്ഥമൊന്നും ഉണ്ടാകുകയില്ലല്ലോ.

ഇത് മരണപ്പെട്ടവരും ബധിരൻമാരും കേൾക്കുകയില്ലെന്നും കാണുകയില്ലെന്നും പറഞ്ഞത് - ഈ പ്രകൃതിലോകത്തിലെ സാധാരണ നിയമമാകുന്നു. ഇതിനെതിരായി, വല്ല പ്രത്യേകസംഭവമോ, സന്ദർഭമോ ഉണ്ടാകുവാൻ ഒരിക്കലും പാടില്ലെന്ന് ധരിച്ചുകൂടാ. അങ്ങിനെ വല്ലതും സംഭവിച്ചതായോ, സംഭവിക്കുന്നതായോ ഖുർആനിലോ ഹദീഥിലോ സ്ഥിരപ്പെട്ടു കാണുന്ന പക്ഷം നാമത് നിരുപാധികമായി വിശ്വസിക്കേണ്ടതുമാകുന്നു.

എന്നാൽ, മരിച്ചുപോയവരെക്കുറിച്ച് വല്ല സന്ദർഭത്തിലും അവർ കേൾക്കുമെന്നോ, കാണുമെന്നോ ഖുർആനിലോ ഹദീഥിലോ പറയുമ്പോൾ അതിന്റെ താൽപര്യം, ജീവിച്ചിരിക്കുന്ന നമ്മെപ്പോലെത്തന്നെയുള്ള കേൾവിയും കാഴ്ചയും അവർക്കുണ്ടെന്നാണെന്ന് കരുതുന്നത് ശരിയല്ല. അങ്ങിനെയാണെങ്കിൽ, അവർ മരണപ്പെട്ടുവെന്ന് പറയുന്നത് നിരർത്ഥമായിരിക്കുമല്ലോ. മാത്രമല്ല, കാതും, കണ്ണും, ഗ്രഹണശക്തിയും അവശേഷിക്കുകയും വേണം. പക്ഷേ, ആത്മീയ ലോകത്ത് അവർക്ക് ഒരു തരം കാഴ്ചയും കേൾവിയുമെല്ലാം ഉണ്ടായിരിക്കുമെന്നാണതിന്റെ താൽപര്യം. അതെങ്ങിനെയുള്ളതാണെന്ന യാഥാർത്ഥ്യം നമുക്ക് ഇപ്പോൾ അറിയുക സാധ്യമല്ല. ശബ്ദം കേൾക്കാതെ ബധിരൻമാരും, വർണവും രൂപവും കാണാതെ അന്ധൻമാരും ഏറെക്കുറെ പലതിനെപ്പറ്റിയും മനസ്സിലാക്കാറുണ്ടല്ലോ. ചുരുക്കത്തിൽ,

ജഡം നശിക്കുകയോ, അത് നിർജ്ജീവമായിത്തീരുകയോ ചെയ്താലും ആത്മാക്കൾക്ക് ചില കാര്യങ്ങൾ ഗ്രഹിക്കുവാൻ സാധിച്ചേക്കും, അഥവാ അല്ലാഹു സാധിപ്പിക്കും. ഇതിന്റെ സാധ്യതക്ക് നമ്മുടെ ഉറക്കവും സ്വപ്നവും തന്നെ തെളിവാകുന്നു. **الله اعلم**

അല്ലാഹുവിന്റെ അപാരമായ ശക്തിമഹാത്മ്യങ്ങളെയും, അവൻ ഉദ്ദേശിക്കുന്നപക്ഷം ഈ ബാഹ്യപ്രകൃതി നിയമങ്ങൾക്കതീതമായ ചില സംഭവങ്ങളെ അവൻ വെളിപ്പെടുത്താറുള്ളതിനെയും സാക്ഷീകരിക്കുന്ന പല ചരിത്ര ദൃഷ്ടാന്തങ്ങളും ഇതിനുമുമ്പ് ഈ സൂറത്തിൽ അല്ലാഹു ഉദ്ധരിച്ചിരിക്കുന്നു. നബി തിരുമേനിﷺയുടെയും ഖുർആന്റെയും സത്യത സ്ഥാപിച്ചുകൊണ്ടും, പരലോകം, അന്ത്യനാൾ, പുനഃരുത്ഥാനം ആദിയായവയെ പരാമർശിച്ചുകൊണ്ടും പലതും പ്രസ്താവിച്ചു. അടുത്ത ആയത്തിൽ, ഖിയാമത്ത്നാളിന് മുമ്പായി സംഭവിക്കുന്ന ഒരു അസാധാരണ അടയാളത്തെക്കുറിച്ചും, തുടർന്നുകൊണ്ട് അന്ത്യനാളിൽ സംഭവിക്കാനിക്കുന്ന പല സംഭവവികാ സങ്ങളെക്കുറിച്ചും പ്രസ്താവിക്കുന്നു. മിണ്ടാപ്രാണികളായ ചില ജീവികളുടെ സംസാരത്തെയും, കാര്യഗ്രഹണശക്തിയെയും സ്ഥാപിക്കുന്ന ചില സംഭവകഥകൾ വിവരിച്ചിട്ടുള്ള ഏക അദ്ധ്യായമാണ് ഈ സൂറത്ത്. ലോകാവസാനമടുക്കുമ്പോൾ സംഭവിക്കാനിരിക്കുന്ന അത്തരത്തിൽപെട്ട വേറൊരു സംഭവത്തെക്കുറിച്ചുള്ള പ്രസ്താവനയും ഈ സൂറത്തിൽ തന്നെ അല്ലാഹു ഉൾപ്പെടുത്തിയിരിക്കുകയാണ്, അല്ലാഹു പറയുന്നു:

۞ وَإِذَا وَقَعَ ٱلْقَوْلُ عَلَيْهِمْ أَخْرَجْنَا لَهُمْ دَآبَّةً مِّنَ ٱلْأَرْضِ تُكَلِّمُهُمْ أَنَّ ٱلنَّاسَ كَانُوا۟ بِـَٔايَـٰتِنَا لَا يُوقِنُونَ ﴿٨٢﴾

**《82》 അവരുടെ മേൽ (ആ)വാക്ക് സംഭവിക്കുമ്പോൾ, ഭൂമിയിൽ നിന്നും ഒരു ജീവിയെ (മൃഗത്തെ) നാം അവർക്ക് പുറപ്പെടുവിക്കുന്നതാണ്. മനുഷ്യർ നമ്മുടെ ലക്ഷ്യങ്ങളിൽ ദൃഢവിശ്വാസം കൊള്ളാതിരിക്കുകയാണെന്ന് അതവരോട് സംസാരിക്കുന്നതാണ്.**

---

《82》 وَإِذَا وَقَعَ സംഭവിച്ചാൽ, സംഭവിക്കുമ്പോൾ الْقَوْلُ വാക്ക് عَلَيْهِمْ അവരിൽ أَخْرَجْنَا നാം പുറപ്പെടുവിക്കും لَهُمْ അവർക്ക് دَابَّةً ഒരു ജീവിയെ , ജന്തുവെ, മൃഗത്തെ مِنَ الْأَرْضِ ഭൂമിയിൽ നിന്ന് تُكَلِّمُهُمْ അതവരോട് സംസാരിക്കും أَنَّ النَّاسَ ജനങ്ങൾ [മനുഷ്യർ] ആണെന്ന് كَانُوا അവരാകുന്നു بِآيَاتِنَا നമ്മുടെ ലക്ഷ്യങ്ങളിൽ, ദൃഷ്ടാന്തങ്ങളിൽ لَا يُوقِنُونَ ദൃഢമായി വിശ്വസിക്കുന്നില്ല.

---

ഖിയാമത്തുനാളിന്റെ മുന്നോടിയായി പ്രത്യക്ഷപ്പെടുവാനിരിക്കുന്ന ദൃഷ്ടാന്തങ്ങളിൽ ഒന്നാണിത്. വാക്ക് സംഭവിക്കുമ്പോൾ' (وَإِذَا وَقَعَ الْقَوْلُ) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം ഖിയാമത്ത്നാൾ, പുനഃരുത്ഥാനം, ശിക്ഷ, എന്നിവയെക്കുറിച്ചുള്ള മുന്നറിയിപ്പുകളുടെ സമയം ആസന്നമാകുമ്പോൾ എന്നത്രെ. അല്ലാഹുവിന്റെ കല്പനകൾ ധിക്കരിച്ചുകൊണ്ട് ജനങ്ങൾ

തോന്നിയവാസത്തിൽ മുഴുകുന്ന ഒരവസരത്തിലായിരിക്കും അല്ലാഹു ഈ ജീവിയെ പ്രത്യക്ഷപ്പെടുത്തുക. മനുഷ്യൻ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ ശരിക്ക് വിശ്വസിക്കുന്നില്ല-അവർ ദുർമാർഗത്തിൽ മുഴുകിയിരിക്കുകയാണ്-എന്ന് ആ ജീവി അവരോട് സംസാരിക്കും. ഈ മൃഗം എങ്ങനെയായിരിക്കും ? അതിന്റെ സംസാരം ഏത് ഭാഷയിൽ - അല്ലെങ്കിൽ ഏതു രൂപത്തിൽ - ആയിരിക്കും ? ജനങ്ങളെപ്പറ്റി അതെങ്ങിനെ അറിയും? ഇതൊന്നും സൂക്ഷ്മമായി പറയുവാൻ നമുക്ക് സാധ്യമല്ല. അതൊന്നും വിവരിച്ചു കാണിക്കുന്ന ബലവത്തായ ഹദീഥുകളും കാണപ്പെടുന്നില്ല. ക്വിയാമത്തുനാളിന്റെ അടയാളങ്ങളിൽ ഒന്നായി ഈ ജീവിയെയും നബിﷺ എണ്ണിയിരിക്കുന്നു. ഒന്നിലധികം ബലവത്തായ ഹദീഥുകളിൽ ഇതിനെക്കുറിച്ച് നബിപ്രവചനം ചെയ്തിരിക്കുന്നു. ഇമാം മുസ്‌ലിം ഉദ്ധരിക്കുന്ന ഒരു ഹദീഥ് ഇപ്രകാരമാകുന്നു:

عن عبدالله بن عمر رضـ قال حفظت من رسول الله صلى الله عليه و سلم حديثا لم أنسه بعد سمعت رسول الله صلى الله عليه و سلم يقول إن أول الآيات خروجا طلوع الشمس من مغربها وخروج الدابة على الناس ضحى وأيهما ما كانت قبل صاحبتها فالأخرى على أثرها قريبا – مسلم

(അബ്ദുല്ലാഹിബ്നു ഉമർ(റ) പറയുന്നു : ഞാൻ റസൂൽ തിരുമേനിﷺയിൽ നിന്ന് ഒരു വർത്തമാനം പഠിച്ചുവെച്ചിട്ടുണ്ട്. പിന്നെ ഇതുവരെയും ഞാനത് വിസ്മരിച്ചിട്ടില്ല. റസൂൽﷺ ഇപ്രകാരം പറയുന്നതായി ഞാൻ കേട്ടിരിക്കുന്നു: (അന്ത്യനാളിന്റെ അടയാളമായി) പ്രത്യക്ഷപ്പെടുന്ന ദൃഷ്ടാന്തങ്ങളിൽ ആദ്യമായുണ്ടാകുന്നത് സൂര്യൻ അതിന്റെ അസ്തമയദിക്കിൽനിന്ന് ഉദയം ചെയ്യലും, ഒരു പൂർവ്വാഹ്ന സമയത്ത് ജനങ്ങളിൽ മൃഗം - അഥവാ ജീവി പ്രത്യക്ഷപ്പെടലുമാകുന്നു. ഈ രണ്ടിൽവെച്ച് ഏതൊന്ന് അതിന്റെ തുണയുടെ മുമ്പുണ്ടായോ ഉടനെ അടുത്തു തന്നെ മറ്റേതും അതിനെത്തുടർന്നുണ്ടാകുന്നതാണ്.) ഈ രണ്ട് ദൃഷ്ടാന്തങ്ങൾക്കു പുറമെ വേറെയും ചില സംഭവങ്ങൾ ക്വിയാമത്തിന്റെ ആസന്നതയുടെ അടയാളമായി ഹദീഥുകളിൽ വന്നിട്ടുണ്ട്.

ഈ സൂറത്തിൽ മുമ്പ് പ്രസ്താവിച്ച ഉറുമ്പിന്റെയും, മരക്കൊത്തിയുടെയും സംഭവങ്ങളെ നിഷേധിക്കുന്ന യുക്തിവാദക്കാർ ഈ ആയത്തിന്റെ അർത്ഥവ്യാഖ്യാനങ്ങളിലും അവരുടെതായ ചില പ്രസ്താവനകൾകൊണ്ട് തൃപ്തി അടയുവാനോ, അതിനെ കൂടുതൽ വ്യക്തമാക്കുന്ന ഹദീഥുകൾക്ക് അൽപമെങ്കിലും പരിഗണന നൽകുവാനോ അവർ തയ്യാറില്ല. ഒരിക്കൽ അതിനെപ്പറ്റി ജന്തു എന്നും വേറൊരിക്കൽ എന്തോ ഒരു ഭയങ്കര വസ്തു എന്നും പിന്നീട് അഗ്നിപർവ്വതം പൊട്ടിത്തെറിക്കൽ പോലെയുള്ള സംഭവം എന്നും മറ്റും പരസ്പര വിരുദ്ധമായ വാക്കുകൾ പ്രയോഗിച്ചുകൊണ്ട് അവർ അന്യഥാ വ്യാഖ്യാനം നൽകിയിരിക്കുകയാണ്. ക്വുർആൻ ഉപയോഗിച്ച വാക്ക് ദാബ്ബത്ത് (**دابة**) എന്നത്രെ. ഭൂമിയിൽ കൂടി ചലിക്കുന്ന ജീവി-അല്ലെങ്കിൽ ജന്തു-എന്നാണതിന്റെ അർത്ഥം. എങ്കിലും സാധാരണമായി മൃഗം എന്ന അർത്ഥത്തിലും അത് ഉപയോഗിക്കപ്പെടും. ഏതായാലും, അത് ഭൂകമ്പമോ മറ്റോ അല്ല തന്നെ. ***(*)*** അതുകൊണ്ട് അല്ലാഹുവും അവന്റെ റസൂലും പറഞ്ഞതിനെ അതേ രൂപത്തിൽ തന്നെ നമുക്ക് വിശ്വസിക്കുക. അതാണ് സത്യവിശ്വാസികളുടെ ചുമതലയും. സത്യവിശ്വാസത്തിന്റെ ലക്ഷണവും.

***(*) الدابة مادب من الحيوان وغلب على ما يركب ويحمل (ദാബ്ബത്ത്) എന്നാൽ ചലിക്കുന്ന ജീവി എന്നാണ്. യാത്രക്കും, സാധനങ്ങൾ ചുമക്കുവാനും ഉപയോഗിക്കുന്ന ജീവിക്കാണ്*** ▸▸

മേലുദ്ധരിച്ച ഹദീഥിൽ, ഭൂമിയിൽനിന്നുള്ള ഒരു മൃഗം പ്രത്യക്ഷപ്പെടുന്നതിന്റെ തുണയായിക്കൊണ്ട് പ്രസ്താവിച്ച മറ്റൊരു കാര്യം, സൂര്യൻ അസ്തമയ ദിക്കിൽ നിന്ന് ഉദയം ചെയ്യലാണല്ലോ. ഇതിനെപ്പറ്റി ബുഖാരി (റ) ഉദ്ധരിക്കുന്ന ഹദീഥിൽ നബി പ്രസ്താവിച്ചിട്ടുള്ളത് ഇവിടെ ഓർക്കുന്നത് നന്നായിരിക്കും. തിരുമേനിﷺ പറഞ്ഞതായി അബൂഹുറയ്റഃ(റ) പറയുന്നു : സൂര്യൻ അതിന്റെ അസ്തമയദിക്കിൽ നിന്ന് ഉദയം ചെയ്യുന്നത് വരെ അന്ത്യസമയം (ലോകാവസാനം)സംഭവിക്കുകയില്ല. അങ്ങനെ, അത് ഉദയം ചെയ്യുകയും ജനങ്ങൾ അത് കാണുകയും ചെയ്യുമ്പോൾ, അവർ എല്ലാവരും തന്നെ വിശ്വസിക്കും. അതാകട്ടെ, ഒരു ദേഹത്തിനും അതിന്റെ (അപ്പോഴുണ്ടാകുന്ന) വിശ്വാസം ഫലം ചെയ്യാത്ത സമയമായിരിക്കും. പിന്നീട് നബി ﷺ സൂ: അൻആമിലെ 158-ാം വചനം ഓതിക്കാണിക്കുകയും ചെയ്തു (ബു.) അല്ലാഹുവിന്റെ ചില ദൃഷ്ടാന്തങ്ങൾ വരുന്ന ദിവസം, അതിന് മുമ്പ് വിശ്വസിച്ചിട്ടില്ലാത്തതോ, അല്ലെങ്കിൽ ഒരു നൻമയും ചെയ്തിട്ടില്ലാത്തതോ ആയ ഒരു ദേഹത്തിനും അതിന്റെ വിശ്വാസം ഫലം ചെയ്കയില്ല എന്നത്രെ ആ ആയത്തിൽ പ്രസ്താവിച്ചിരിക്കുന്നത്.(يَوْمَ يَأْتِي بَعْضُ آيَاتِ رَبِّكَ لاَ يَنفَعُ نَفْسًا إِيمَانُهَا...الانعام) തുടർന്നുള്ള വചനങ്ങളിൽ കിയാമത്ത്നാളിൽ ഉണ്ടാകുന്ന ചില സംഭവവികാസ ങ്ങളെക്കുറിച്ച് പ്രസ്താവിക്കുന്നു :

## വിഭാഗം - 7

وَيَوْمَ نَحْشُرُ مِن كُلِّ أُمَّةٍ فَوْجًا مِّمَّن يُكَذِّبُ بِـَٔايَـٰتِنَا فَهُمْ يُوزَعُونَ ﴿٨٣﴾

**﴿83﴾ എല്ലാ സമുദായത്തിൽനിന്നും, നമ്മുടെ ലക്ഷ്യങ്ങളെ വ്യാജമാക്കുന്ന ഓരോ സമൂഹത്തെ നാം ഒരുമിച്ചുകൂട്ടുന്ന ദിവസം (ഓർക്കുക)! എന്നിട്ട്, അവർ തടഞ്ഞു നിയന്ത്രിക്കപ്പെടുന്നതാകുന്നു.**

﴿83﴾ وَيَوْمَ نَحْشُرُ നാം ഒരു മിച്ചുകൂട്ടുന്ന ദിവസം مِن كُلِّ أُمَّةٍ എല്ലാ സമുദായത്തിൽ നിന്നും فَوْجًا ഓരോ സമൂഹത്തെ, കൂട്ടത്തെ مِمَّن يُكَذِّبُ വ്യാജമാക്കുന്നവരിൽപെട്ട بِآيَاتِنَا നമ്മുടെ ലക്ഷ്യങ്ങളെ, ദൃഷ്ടാന്തങ്ങളെ فَهُمْ എന്നിട്ട് അവർ يُوزَعُونَ തടഞ്ഞു നിയന്ത്രിക്കപ്പെടും.

*◀◀ അധികം ഉപയോഗിക്കാറുള്ളത് എന്ന് മുൻജിദിൽ കാണാം* الساعة دابة الارض من اشراط *(ദാബ്ബത്തുൽ അർദ് എന്നത് കിയാമത്ത് നാളിന്റെ അടയാളങ്ങളിൽപെട്ടതാണ്) എന്ന് കാമൂസിൽ പ്രത്യേകം കാണിച്ചിട്ടുണ്ട്. ഇതേ പ്രകാരം തന്നെ അൽഫറാഇദുദ്ദുർരിയ്യഃ എന്ന അറബി-ഇംഗ്ലീഷ് നിഘണ്ടുവും രേഖപ്പെടുത്തുന്നു. അതിലെ വാചകം ഇതാണ് :The beast of the earth said to appear near the end of the world(ലോകാവസാനത്തിനടുത്ത കാലത്ത് പ്രത്യക്ഷപ്പെടുമെന്ന് പറയപ്പെടുന്ന ഭൂമിയിലെ മൃഗം.)*

അല്ലാഹുവിന്റെ ലക്ഷ്യങ്ങളിൽ വിശ്വസിക്കാത്ത ഓരോ സമൂഹത്തെയും തടഞ്ഞുവെച്ച് ഒരുമിച്ചു കൂട്ടി നിന്ദ്യമായ നിലയിൽ ഒന്നടങ്കം അന്ന് വിചാരണ നിലയത്തിലേക്ക് കൊണ്ടുവരുന്നതാണ്.

حَتَّىٰٓ إِذَا جَآءُو قَالَ أَكَذَّبْتُم بِـَٔايَٰتِى وَلَمْ تُحِيطُوا۟ بِهَا عِلْمًا أَمَّاذَا كُنتُمْ تَعْمَلُونَ ﴿٨٤﴾

**﴾84﴿ അങ്ങനെ, അവർ വന്നാൽ അവൻ [അല്ലാഹു] പറയും: എന്റെ ലക്ഷ്യങ്ങളെക്കുറിച്ച് സൂക്ഷ്മമമായറിയാതെ നിങ്ങൾ അവയെ വ്യാജമാക്കിയോ?! അതല്ലെങ്കിൽ, നിങ്ങൾ എന്തായിരുന്നു പ്രവർത്തിച്ചുകൊണ്ടിരുന്നത് ?!**

وَوَقَعَ ٱلْقَوْلُ عَلَيْهِم بِمَا ظَلَمُوا۟ فَهُمْ لَا يَنطِقُونَ ﴿٨٥﴾

**﴾85﴿ അവർ അക്രമം പ്രവർത്തിച്ചത് നിമിത്തം അവരിൽ (ശിക്ഷയുടെ) വാക്ക് സംഭവിക്കുന്നതുമാണ്, അപ്പോൾ അവർ (ഒരക്ഷരവും) ഉരിയാടുകയില്ല.**

---

﴾84﴿ حَتَّىٰٓ إِذَا جَآءُو അങ്ങനെ അവർ വന്നാൽ قَالَ അവൻ പറയും أَكَذَّبْتُم നിങ്ങൾ വ്യാജമാക്കിയോ بِآيَاتِي എന്റെ ലക്ഷ്യങ്ങളെ, ദൃഷ്ടാന്തങ്ങളെ وَلَمْ تُحِيطُوا بِهَا നിങ്ങൾ അവയെക്കുറിച്ച് സൂക്ഷ്മമാക്കാതെ عِلْمًا അറിവ് (സൂക്ഷ്മമമായറിയാതെ) أَمَّاذَا അതല്ലെങ്കിൽ എന്താണ് كُنتُمْ നിങ്ങളായിരുന്നത് تَعْمَلُونَ പ്രവർത്തിക്കുക ﴾85﴿ وَوَقَعَ സംഭവിക്കുകയും ചെയ്യുന്നതാണ് الْقَوْلُ വാക്ക് عَلَيْهِم അവരിൽ, അവർക്ക് بِمَا ظَلَمُوا അവർ അക്രമം പ്രവർത്തിച്ചതുകൊണ്ട് فَهُمْ അപ്പോൾ അവർ لَا يَنطِقُونَ മിണ്ടുകയില്ല, ഉരിയാടുകയില്ല.

---

അവരുടെ കൺമുമ്പിൽ തന്നെ സ്ഥിതിചെയ്തിരുന്ന അനേകം ലക്ഷ്യങ്ങളെപ്പറ്റി വേണ്ടത്പോലെ മനസ്സിലാക്കുവാനും, അതുവഴി അല്ലാഹുവിലും അവന്റെ നിർദ്ദേശങ്ങളിലും വിശ്വസിക്കുവാനും തയ്യാറാകാതെ, അവയെ അപ്പാടെ നിഷേധിച്ചു വന്നവരോട് അല്ലാഹു തന്റെ സന്നിധിയിൽ വെച്ച് സഗൗരവം ചോദിക്കുന്ന ചോദ്യങ്ങളാണത്. എന്ത് മറുപടിയാണവർക്ക് പറയുവാനുണ്ടാകുക ?! അതിഭയങ്കരമായ ആ വിപൽഘട്ടത്തിൽ ഒരക്ഷരം പോലും മിണ്ടുവാൻ അവർക്ക് സാധ്യമല്ല. അല്ലാഹു നമ്മെ കാക്കട്ടെ آمين

أَلَمْ يَرَوْا۟ أَنَّا جَعَلْنَا ٱلَّيْلَ لِيَسْكُنُوا۟ فِيهِ وَٱلنَّهَارَ مُبْصِرًا ۚ إِنَّ فِى ذَٰلِكَ لَـَٔايَٰتٍ لِّقَوْمٍ يُؤْمِنُونَ ﴿٨٦﴾

**﴾86﴿ അവർക്ക് ശാന്തമായി (അടങ്ങി)യിരിക്കുവാൻ വേണ്ടി രാത്രിയെയും, കണ്ണ് കാണത്തക്കവിധത്തിൽ പകലിനെയും നാം ഉണ്ടാക്കിയിട്ടുള്ളത് അവർ കണ്ടിട്ടില്ലേ?! നിശ്ചയമായും, അതിൽ വിശ്വസിക്കുന്ന**

**ജനങ്ങൾക്ക് (പല) ദൃഷ്ടാന്തങ്ങളുണ്ട്.**

---

﴾86﴿ أَلَمْ يَرَوْا അവർ കണ്ടിട്ടില്ലേ أَنَّا جَعَلْنَا നാം ഉണ്ടാക്കിയിട്ടുണ്ടെന്ന് اللَّيْلَ രാത്രിയെ لِيَسْكُنُوا അവർ ശാന്തമായിരിക്കുവാൻ, അടങ്ങുവാൻ വേണ്ടി فِيهِ അതിൽ وَالنَّهَارَ പകലിനെയും مُبْصِرًا കാണാവുന്നതായി, കാണത്തക്കവണ്ണം إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ ദൃഷ്ടാന്തങ്ങൾ لِقَوْمٍ ഒരു ജനതക്ക് يُؤْمِنُونَ അവർ വിശ്വസിക്കുന്നു.

---

ഉറങ്ങുവാനും, വിശ്രമിക്കുവാനും തക്കവണ്ണം രാത്രിയെ ശാന്തമയമായും, ജോലി ചെയ്‌വാനും, ഉപജീവനമാർഗമന്വേഷിക്കുവാനും ഉപയുക്തമായ നിലയിൽ പകലിനെ വെളിച്ചം നിറഞ്ഞതായും അല്ലാഹു സൃഷ്ടിച്ചിട്ടുള്ളത് ഓരോരുവനും നിത്യം കണ്ടനുഭവിച്ചു വരുന്നതാണല്ലോ. ഇതെല്ലാം എങ്ങിനെ, ആർ, എന്തിനായി ഏർപ്പെടുത്തിയെന്നൊന്നും ചിന്തിക്കാത്തതിനെപ്പറ്റി അവരെ ആക്ഷേപിക്കുകയാണ്.

وَيَوْمَ يُنفَخُ فِي ٱلصُّورِ فَفَزِعَ مَن فِي ٱلسَّمَٰوَٰتِ وَمَن فِي ٱلْأَرْضِ إِلَّا مَن شَآءَ ٱللَّهُ

**﴾87﴿ കാഹളത്തിൽ ഊതപ്പെടുന്ന ദിവസം (ഓർക്കുക)! അപ്പോൾ, അല്ലാഹു ഉദ്ദേശിക്കുന്നവരൊഴിച്ച് ആകാശങ്ങളിലുള്ളവരും, ഭൂമിയിലുള്ളവരും (എല്ലാം തന്നെ) ഭയവിഹ്വലതയിലായിത്തീരുന്നതാണ്.**

وَكُلٌّ أَتَوْهُ دَٰخِرِينَ ﴿٨٧﴾

**എല്ലാവരും അവന്റെ അടുക്കൽ എളിയവരായ നിലയിൽ ചെല്ലുകയും ചെയ്യും.**

---

﴾87﴿ وَيَوْمَ يُنفَخُ ഊതപ്പെടുന്ന ദിവസം فِي الصُّورِ കാഹളത്തിൽ, കൊമ്പിൽ فَفَزِعَ അപ്പോൾ ഭയവിഹ്വലതയിലാകും, പേടിച്ചു നടുങ്ങും مَن فِي السَّمَاوَاتِ ആകാശത്തിലുള്ളവർ وَمَن فِي الأَرْضِ ഭൂമിയിലുള്ളവരും إِلا مَنْ യാതൊരു കൂട്ടരൊഴികെ شَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ച وَكُلٌّ എല്ലാവരും أَتَوْهُ അവന്റെ അടുക്കൽ വരുന്നതാണ്, ചെല്ലും دَاخِرِينَ എളിയവരായിട്ട്, നിസ്സാരൻമാരായിക്കൊണ്ട്

---

ക്വിയാമത്തുനാളിൽ ഉണ്ടാകുന്ന ഒന്നാമത്തെ കാഹളമൂത്താണ് ഇവിടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. ഇതിനുശേഷം വീണ്ടും രണ്ടു പ്രാവശ്യം കൂടി കാഹളത്തിൽ ഊതപ്പെടുമെന്നും, അതില്ല-ഒരു പ്രാവശ്യം മാത്രമേ ഊതപ്പെടുകയുള്ളുവെന്നും മഹാൻമാർക്കിടയിൽ രണ്ട് പക്ഷം കാണാം. കാഹളത്തിൽ ഊതപ്പെടുന്ന സന്ദർഭത്തിൽ താഴെ പറയുന്ന സംഭവങ്ങൾ നടക്കുന്നതായി ക്വുർആന്റെ പ്രസ്താവനകളിൽ നിന്നും ഹദീഥുകളിൽ നിന്നും മനസ്സിലാക്കാം 1) അപ്പോൾ എല്ലാവരും ഭയവിഹ്വലരും, പരിഭ്രമചിത്തരുമായിത്തീരുന്നു. 2) അപ്പോൾ എല്ലാവരും നാശമടഞ്ഞുപോകുന്നു. 3) അപ്പോൾ എല്ലാവരും രണ്ടാമത്തെ ജീവതത്തിലേക്ക് പ്രവേശിക്കുന്നു. അഥവാ പുനരെഴുന്നേൽപിക്കപ്പെടുന്നു. ആകയാൽ, ഭയവിഹ്വലതയുടെ ഊത്ത് (نَفخَةَ الفزع) എന്നും,

മരണത്തിന്റെ ഊത്ത് (نَفخَةالصعق) എന്നും, എഴുന്നേൽപിന്റെ ഊത്ത് (نَفخَةالقيام) എന്നും ഇങ്ങിനെ മൂന്ന് ഊത്തുകൾ ഉണ്ടാകുമെന്നാണ് പല മഹാൻമാരും പറയുന്നത്. മറ്റൊരു വിഭാഗം പറയുന്നത്: ഭയവിഹ്വലതയുടെയും, നാശത്തിന്റെയും ഊത്തുകൾ വെവ്വേറെയല്ല - രണ്ടും ഒന്നുതന്നെയാണ് - എന്നാകുന്നു. الله اعلم വാസ്തവം ഏതായിരുന്നാലും ശരി, ഈ ആയത്തിൽ പ്രസ്താവിച്ച ഊത്ത് ഒന്നാമത്തേതുതന്നെ. സൂറത്തു സുമറിൽ അല്ലാഹു പറയുന്നു:

وَنُفِخَ فِي الصُّورِ فَصَعِقَ مَن فِي السَّمَاوَاتِ وَمَن فِي الأَرْضِ إِلاَّ مَن شَاء اللَّهُ ثُمَّ نُفِخَ فِيهِ أُخْرَى فَإِذَا هُم قِيَامٌ يَنظُرُونَ– الزمر : 68

(കാഹളത്തിൽ ഊതപ്പെടും; അപ്പോൾ അല്ലാഹു ഉദ്ദേശിച്ചവരൊഴിച്ച് ആകാശങ്ങളിലുള്ളവരും ഭൂമിയിലുള്ളവരും ബോധംകെട്ടു സ്തംഭിക്കുന്നതാണ്-അഥവാ നാശമടയുന്നതാണ്. എന്നിട്ട് മറ്റൊരു പ്രാവശ്യം അതിൽ ഊതപ്പെടും, അപ്പോഴതാ, അവർ എഴുന്നേറ്റു നോക്കുന്നവരായിരിക്കും) ഇടിമിന്നലോ മറ്റോ ഏറ്റു പെട്ടെന്ന് ബോധരഹിതമാകുന്നതിനും, മരണമടയുന്നതിനും ഉപയോഗിക്കുന്ന വാക്കാണ് صعق എന്നുള്ളത്. സൂ: സുമറിലെ ഈ ആയത്തിൽ പറഞ്ഞ ആദ്യത്തെ ഊത്തും, നാം വായിച്ചുകൊണ്ടിരിക്കുന്ന ആയത്തിൽ കാണുന്ന ഭയവിഹ്വലതയുടെ ഊത്തും ഓരോന്നും പ്രത്യേകം വെവ്വേറെ ഉണ്ടാകുന്നതാണോ അല്ലേ എന്നതിലാണ് അഭിപ്രായ വ്യത്യാസമുള്ളത്. ഏതായാലും അവസാനത്തെ ഊത്ത് പുനരെഴുന്നേ ൽപ്പിന്നുള്ളത് തന്നെ. സൂ:സുമറിൽ വെച്ച് കൂടുതൽ വിവരം കാണാം إن شاء الله

صُور(സ്വൂർ) എന്ന വാക്കിനാണ് കാഹളം എന്നർത്ഥം കൊടുത്തത്. കൊമ്പ് എന്നും അർത്ഥം ഉണ്ട്. ഇസ്റാഫീൽ (അ) എന്ന മലക്കാണ് കാഹളത്തിൽ ഊതുകയെന്ന് ഹദീഥുകളിൽ വന്നിട്ടുണ്ട്. എന്നാൽ കാഹളം എങ്ങിനെയുള്ളതാണെന്നും മറ്റുമുള്ള വിവരങ്ങൾ നമുക്കറിഞ്ഞുകൂടാ. കാഹളത്തിൽ ഊതുമ്പോൾ, ഭയവിഹ്വലതയും നാശവും ബാധിക്കാത്ത ചിലരുണ്ടായിരിക്കുമെന്ന് ഈ രണ്ട് ആയത്തുകളിലും إِلاَّ مَن شَاءَ اللَّهُ (അല്ലാഹു ഉദ്ദേശിച്ചവരൊഴികെ) എന്ന് പറഞ്ഞതിൽ നിന്ന് വ്യക്തമാണ്. ഇവർ ആരായിരിക്കുമെന്നുള്ളതും തിട്ടപ്പെടുത്തിപ്പറയുവാൻ നമുക്ക് സാധ്യമല്ല. 89-ാം വചനത്തിൽ കാണുന്ന സജ്ജനങ്ങളിൽ ഉൾപ്പെടുത്തിത്തന്ന് അന്നത്തെ ഭയങ്കരതകളിൽനിന്ന് അല്ലാഹു നമ്മെ കാത്തു രക്ഷിക്കട്ടെ ആമീൻ. ഖിയാമത്തുനാളിൽ ഉണ്ടാകുന്ന മറ്റൊരു സംഭവവികാസത്തെപ്പറ്റി അടുത്ത ആയത്തിൽ പ്രസ്താവിക്കുന്നു.

وَتَرَى ٱلْجِبَالَ تَحْسَبُهَا جَامِدَةً وَهِىَ تَمُرُّ مَرَّ ٱلسَّحَابِ ۚ

**﴿88﴾ പർവ്വതങ്ങളെ നിനക്ക് കാണാം - അവ നിശ്ചലങ്ങളാണെന്ന് നീ ധരിച്ചേക്കും; അവയാകട്ടെ, മേഘം ചലിക്കുന്ന പ്രകാരം ചലിക്കുന്നതാണ്.**

صُنْعَ ٱللَّهِ ٱلَّذِىٓ أَتْقَنَ كُلَّ شَىْءٍ ۚ

**എല്ലാ വസ്തുക്കളെയും വ്യവസ്ഥാപിതമായി (കൈകാര്യം) ചെയ്തിട്ടുള്ള അല്ലാഹുവിന്റെ പ്രവർത്തനം! നിശ്ചയമായും, അവൻ**

إِنَّهُۥ خَبِيرُۢ بِمَا تَفۡعَلُونَ ﴿٨٨﴾

**നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മജ്ഞനാകുന്നു.**

---

《88》 وَتَرَى നീ കാണും, നിനക്കു കാണാം, നീ കാണുന്നു الْجِبَالَ പർവ്വതങ്ങളെ تَحْسَبُهَا നീ അവയെ ധരിച്ചേക്കും, ധരിക്കുന്നു,ഗണിക്കുന്നു, ഗണിക്കും جَامِدَةً നിശ്ചലമെന്ന്, ഇളകാത്തതായി وَهِيَ അവ, അവയാകട്ടെ تَمُرُّ ചലിക്കും, ചലിക്കുന്നു, നടക്കും مَرَّ السَّحَابِ മേഘത്തിന്റെ ചലനം (മേഘം ചലിക്കുമ്പോലെ) صُنْعَ اللَّهِ അല്ലാഹുവിന്റെ പ്രവർത്തനം الَّذِي أَتْقَنَ വ്യവസ്ഥാപിതമാക്കിയ كُلَّ شَيْءٍ എല്ലാ വസ്തുവെയും إِنَّهُ നിശ്ചയമായും അവൻ خَبِيرٌ സൂക്ഷ്മമായറിയുന്നവനാണ് بِمَا تَفْعَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെ

---

നിശ്ചലമായിക്കാണുന്ന ഈ വമ്പിച്ച പർവ്വതങ്ങൾ ക്വിയാമത്ത്നാളിൽ അടിപുഴകി മേഘംപോലെ അതിവേഗത്തിൽ ഓടിക്കറങ്ങുന്നതാണ്. വളരെ വലിപ്പമുള്ള വസ്തുക്കൾ ഒരേ രേഖയിൽ അതിവേഗം നീങ്ങിക്കൊണ്ടിരിക്കുമ്പോൾ, അവ ഒരിടത്ത് നിശ്ചലമായി നിലകൊള്ളുകയാണെന്ന് തോന്നുമല്ലോ. ക്വിയാമത്തുനാളിൽ മലകളിൽ ഉണ്ടാകുന്ന ഈ സ്ഥിതിമാറ്റത്തെക്കുറിച്ച് ക്വുർആൻ പല സ്ഥലത്തും പ്രസ്താവിച്ചിട്ടുള്ളതാണ് ١٠ وَيَوْمَ نُسَيِّرُ الْجِبَالَ وَتَسِيرُ الْجِبَالُ سَيْرًا – الطور : (മലകൾ ഒരു നടത്തം നടക്കും) وَسُيِّرَتِ الْجِبَالُ فَكَانَتْ سَرَابًا – النبأ : ٢٠ (മലകളെ നാം നടത്തുന്ന ദിവസം) – الكهف : ٤٧ (മലകൾ നടത്തപ്പെടുകയും ചെയ്യും, എന്നിട്ട്, അവ കാനൽപോലെയാകുന്നതാണ്.) എന്നൊക്കെയുള്ള വചനങ്ങൾ ഇതിനെക്കുറിച്ചാകുന്നു. സൂ:ത്വാഹാ 105-107 ഉം അവയുടെ വ്യാഖ്യാനവും നോക്കുക. പർവ്വതങ്ങളടക്കമുള്ള എല്ലാ വസ്തുക്കളെയും അതിസമർത്ഥമാംവണ്ണം വ്യവസ്ഥാപിതമായി കൈകാര്യം ചെയ്യുന്ന അതേ ലോകനിയന്താവായ അല്ലാഹുവിന്റെ പ്രവർത്തനം തന്നെയാണ് അന്നത്തെ ദിവസം പർവ്വതങ്ങളിൽ ഈ വമ്പിച്ച മാറ്റം ഉണ്ടാക്കുന്നതും. അല്ലാതെ അവന്റെ പ്രവർത്തനത്തിലോ, വ്യവസ്ഥയിലോ എന്തെങ്കിലും ക്രമക്കേടോ, ന്യൂനതയോ സംഭവിക്കുന്നതുകൊണ്ടല്ല ഇത് ഉണ്ടാകുന്നത് എന്ന് കൂടി പ്രസ്താവിച്ചത് ശ്രദ്ധേയമാണ്.

മലകളുടെ ചലനത്തെപ്പറ്റി ഇവിടെ പ്രസ്താവിച്ചത് ക്വിയാമത്ത് നാളിലെ സംഭവമെന്ന നിലക്കല്ലെന്നും, നിലവിലുള്ള അവസ്ഥ വിവരിച്ചതാണെന്നും ചില വ്യാഖ്യാതാക്കൾക്ക് അഭിപ്രായമുണ്ട്. അതായത്: ഭൂമി സദാ അതിവേഗത്തിൽ ചുറ്റിത്തിരിഞ്ഞു കൊണ്ടിരിക്കുന്നു. അതിനെത്തുടർന്ന് ഭൂമിയിലുള്ള പർവ്വതങ്ങളും ഇതര വസ്തുക്കളെപ്പോലെത്തന്നെ അതോടൊപ്പം ചുറ്റിത്തിരിയുന്നതിനെയാണ് ഈ വചനം കുറിക്കുന്നതെന്ന് സാരം. അവയുടെ ഈ ചലനം കാഴ്ചയിൽ മനസ്സിലാക്കാൻ കഴിയാത്തതുകൊണ്ട് അവ നിശ്ചലമാണെന്ന് തോന്നുമല്ലോ. ആയത്തിലെ ترى ، تحسب ، تمر എന്നീ ക്രിയാരൂപങ്ങൾ ഓരോന്നും ഭാവികാലത്തെയും, വർത്തമാനകാലത്തെയും (الحال ، المستقبل)കുറിക്കുവാൻ ഉതകുന്ന രൂപത്തിൽ (مضارع) ആകകൊണ്ട് രണ്ടാമത് പറഞ്ഞ അഭിപ്രായം തെറ്റാണെന്ന് പറഞ്ഞുകൂടാത്തതാണ് . صُنْعَ اللَّهِ الَّذِي أَتْقَنَ كُلَّ شَيْءٍ (എല്ലാ വസ്തുവെയും വ്യവസ്ഥാപിതമായി കൈകാര്യം ചെയ്തിട്ടുള്ള അല്ലാഹുവിന്റെ

പ്രവർത്തനം)എന്ന വാക്യമാവട്ടെ, ഈ അഭിപ്രായത്തിനും എതിരാകുന്നുമില്ല. പക്ഷേ, മറ്റു ചില വസ്തുതകൾ വെച്ചുനോക്കുമ്പോൾ ഈ വചനം, ക്വിയാമത്ത് നാളിലുണ്ടാകുന്ന സ്ഥിതിമാറ്റത്തെത്തന്നെയാണ് ഉദ്ദേശിക്കുന്നതെന്ന് വെക്കുവാൻ നമ്മെ നിർബന്ധിക്കുന്നത് കാണാം.

ഒന്നാമതായി, ഇവിടത്തെ സന്ദർഭം അന്ത്യനാളിനെക്കുറിച്ചുള്ള വിവരണമാണ്. 82 മുതൽ 87 കൂടിയ ആയത്തുകളും, തുടർന്നുള്ള 89, 90 എന്നീ ആയത്തുകളും നോക്കുക. അപ്പോൾ ഇടക്ക് വെച്ചു ഈയൊരു വചനം അതിൽ നിന്ന് അടർത്തിയെടുക്കുവാൻ ന്യായം കാണുന്നില്ല. അതേ സമയത്ത് ക്വിയാമത്ത് നാളിൽ പർവ്വതങ്ങൾ തൽസ്ഥാനങ്ങളിൽ നിന്ന് നീക്കം ചെയ്യപ്പെടുമെന്നും, തട്ടിത്തകർത്തപ്പെടുമെന്നും, പൊടിപാറ്റപ്പെടുമെന്നും മറ്റുമുള്ള അനേകം വിവരങ്ങൾ ക്വുർആനിൽ ആവർത്തിച്ചു പറയാറുള്ളതുമാണ്.

2-ാമതായി ക്വുർആന്റെ അവതരണ കാലത്ത് ഭൂമിയുടെ ചലനത്തെക്കുറിച്ച് പൊതുവിൽ ആർക്കും അറിവില്ലായിരുന്ന സ്ഥിതിക്ക് പിന്നീട് സ്ഥാപിക്കപ്പെട്ട ഈ ശാസ്ത്രതത്വത്തെപ്പറ്റിയാണ് ഈ വചനത്തിൽ പ്രസ്താവിക്കുന്നതെന്ന് അന്നുള്ളവർക്ക് മനസ്സിലാക്കുവാൻ വിഷമമുണ്ടാവുക സ്വാഭാവികമാണ്. മുമ്പുള്ള മഹാൻമാർ ആരും അങ്ങിനെ മനസ്സിലാക്കുകയോ, പറയുകയോ ചെയ്തതായി അറിയില്ല. പിൽകാലത്ത് മാത്രം കണ്ടുപിടിക്കപ്പെട്ട ചില ശാസ്ത്രീയ യാഥാർത്ഥ്യങ്ങളെ ക്വുർആൻ സൂചിപ്പിക്കുകയും അനുകൂലിക്കുകയും ചെയ്യാറുണ്ടെങ്കിലും ക്വുർആന്റെ അവതരണകാലത്തുള്ളവർക്ക് മനസ്സിലാക്കുവാൻ കഴിയാത്തതും, പിൽക്കാലക്കാർക്ക് മാത്രം ഗ്രഹിക്കുവാൻ സാധിക്കുന്നതുമായ പ്രസ്താവനകൾ ക്വുർആനിൽ കാണപ്പെടാറില്ല. അത് കേവലം യുക്തിവിരുദ്ധവുമാണ്. വിശദാംശം ഗ്രഹിക്കുന്നതിൽ ഏറ്റക്കുറവുണ്ടാകുന്നതാണെങ്കിലും, ക്വുർആൻ ഒന്നാമതായി അഭിമുഖീകരിക്കുന്ന ജനതക്ക് അതിലെ ആശയങ്ങൾ മുഴുവനും ഗ്രാഹ്യമാകണമല്ലോ.

3-ാമതായി ഭൂമി ചലിച്ചുകൊണ്ടിരിക്കുന്നതിനോടൊപ്പം അതിനെത്തുടർന്ന് ചലിക്കുന്ന മലകൾ മാത്രമല്ല; ഭൂമിയൊന്നിച്ചു ചലിച്ചുകൊണ്ടിരിക്കുന്ന അതിലെ സകല വസ്തുക്കളും നമ്മുടെ ദൃഷ്ടിയിൽ നിശ്ചലമായിത്തന്നെയാണ് കാണപ്പെടുന്നത്. യഥാർത്ഥത്തിൽ, ഒരു മണിക്കൂറിൽ ഏറെക്കുറെ 1000 നാഴിക വേഗതയിൽ ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്ന ഭൂമി തന്നെയും നമ്മുടെ ദൃഷ്ടിയിൽ നിശ്ചലമായിട്ടാണ് തോന്നുന്നത്. എന്നിരിക്കെ, അവയെക്കുറിച്ചൊന്നും പറയാതെ, ആപേക്ഷിക ചലനം ചെയ്യുന്ന മലകളെക്കുറിച്ച് മാത്രം എടുത്തുപറയുന്നതിൽ വലിയ പാഠമൊന്നും കാണപ്പെടുന്നില്ല. الله اعلم

مَن جَآءَ بِٱلْحَسَنَةِ فَلَهُۥ خَيْرٌ مِّنْهَا وَهُم مِّن فَزَعٍ يَوْمَئِذٍ ءَامِنُونَ ﴿٨٩﴾

**﴿89﴾ ആർ നന്മയും കൊണ്ട് വന്നുവോ അവന് അതിനെക്കാൾ ഉത്തമമായതുണ്ടായിരിക്കും, അവർ, അന്നത്തെ ദിവസം ഭയവിഹ്വലതയിൽ നിന്നും നിർഭയന്മാരു മായിരിക്കും.**

وَمَن جَآءَ بِٱلسَّيِّئَةِ فَكُبَّتْ وُجُوهُهُمْ

**﴿90﴾ ആർ തിന്മയും കൊണ്ട് വന്നുവോ അവരുടെ (മുഖങ്ങൾ (കുത്തിക്കൊണ്ട്) നരകത്തിൽ മറിച്ചിടപ്പെടുകയും ചെയ്യും. നിങ്ങൾ**

فِي ٱلنَّارِ هَلۡ تُجۡزَوۡنَ إِلَّا مَا كُنتُمۡ تَعۡمَلُونَ ﴿٩٠﴾

**പ്രവർത്തിച്ചിരുന്നതിനല്ലാതെ നിങ്ങൾക്ക് പ്രതിഫലം നൽക പ്പെടുമോ?! (എന്ന് അവരോട് പറയപ്പെടും)**

---

﴾89﴿ مَن جَاءَ ആർ വന്നുവോ, ആരെങ്കിലും വന്നാൽ بِالْحَسَنَةِ നൻമയും കൊണ്ട് فَلَهُ എന്നാൽ അവന്നുണ്ട് خَيْرٌ ഉത്തമമായത് مِنْهَا അതിനെക്കാൾ, അത്നിമിത്തം وَهُمْ അവർ, അവരാകട്ടെ مِنْ فَزَعٍ ഭയവിഹ്വലതയിൽ നിന്ന്, പരിഭ്രമത്തെപ്പറ്റി يَوْمَئِذٍ അന്ന് ആ ദിവസം آمِنُونَ നിർഭയമായിരിക്കും, വിശ്വസ്തരാണ് ﴾90﴿ وَمَن جَاءَ ആർ വന്നുവോ, ആരെങ്കിലും വന്നാൽ بِالسَّيِّئَةِ തിൻമയുമായി فَكُبَّتْ എന്നാൽ മറിച്ചിടപ്പെടും, കമിഴ്ത്തിവീഴ്ത്തപ്പെടും وُجُوهُهُمْ അവരുടെ മുഖങ്ങൾ فِي النَّارِ നരകത്തിൽ هَلْ تُجْزَوْنَ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുമോ إِلا مَا യാതൊന്നിന്നല്ലാതെ كُنتُمْ നിങ്ങളായിരുന്നു تَعْمَلُونَ (അത് പ്രവർത്തിച്ചിരുന്നു)

---

നൻമ (الْحَسَنَة) കൊണ്ടുദ്ദേശ്യം സൽകർമങ്ങളും, തിൻമ (السَّيِّئَة)(കൊണ്ടുദ്ദേശ്യം ദുഷ്കർമങ്ങളുമാണെന്ന് സാമാന്യമായിപ്പറയാം. എന്നാൽ, അല്ലാഹുവിലും അവന്റെ ഏകത്വത്തിലും (തൗഹീദിലും) നിഷ്കളങ്കമായി വിശ്വസിക്കുന്നതാണ് എല്ലാ നൻമകളിലുംവെച്ച് ഏറ്റവും പ്രധാനമായത് എന്നും, അതില്ലാത്തപക്ഷം മറ്റുള്ള കാര്യങ്ങളൊന്നും തന്നെ അല്ലാഹുവിന്റെ അടുക്കൽ പരിഗണിക്കപ്പെടുകയില്ലെന്നും പറയേണ്ടതില്ല. (സൂ: ഫുർഖാൻ 23 പോലുള്ള സ്ഥലങ്ങളിൽ) ഖുർആൻ വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതാണിത്. തിൻമകളുടെ കൂട്ടത്തിൽ ഏറ്റവും വമ്പിച്ചത് ദൈവനിഷേധവും, ബഹുദൈവവിശ്വാസവുമാകുന്നു. ഇതുകൊണ്ടാണ് ചില മഹാൻമാർ ഇവിടെ നൻമയെ തൗഹീദിന്റെ വാക്യം (كلمة التوحيد)എന്നും, തിൻമയെ കുഫ്റിന്റെ വാക്യം (كلمة الكفر) എന്നും വ്യാഖ്യാനിച്ചിട്ടുള്ളത്. നൻമയുമായി വന്നിട്ടുള്ള സജ്ജനങ്ങൾക്ക് അവരുടെ സൽകർമങ്ങളുടെ അളവിൽ കവിഞ്ഞ തോതിലാണ് പ്രതിഫലം നൽകപ്പെടുന്നത്. മാത്രമല്ല, ആ ഭയങ്കര ദിവസത്തിൽ യാതൊരു പേടിയും പരിഭ്രമവും കൂടാതെ രക്ഷപ്പെടുന്നവരുമായിരിക്കും അവർ فَلَهُ خَيْرٌ مِنْهَاഎന്ന വാക്യത്തിനാണ് അതിനെക്കാൾ ഉത്തമമായതുണ്ടായിരിക്കും, എന്ന് തർജ്ജമ കൊടുത്തത്. ഇതിൽ مِنْهَا എന്ന വാക്കിന് അതിനെക്കാൾ എന്നും അത് നിമിത്തം എന്നും അർത്ഥം വരാവുന്നതാണ്. പല വ്യാഖ്യാതാക്കളും രണ്ടാമത്തെ അർത്ഥമാണിവിടെ സ്വീകരിച്ചിട്ടുള്ളതും.

ഏതായാലും, നൻമയുടെ പ്രതിഫലം, അതിന്റെ തോതിൽ കവിഞ്ഞതായിരി ക്കുമെന്നും, തിൻമയുടെ ഫലം അതിന്റെ അളവനുസരിച്ചു മാത്രമായിരിക്കുമെന്നും അല്ലാഹു സ്പഷ്ടമാക്കിയിട്ടുള്ളതാകുന്നു. സൂ: അൻആമിൽ ഇപ്രകാരം പറയുന്നു:

مَن جَاء بِالْحَسَنَةِ فَلَهُ عَشْرُ أَمْثَالِهَا وَمَن جَاء بِالسَّيِّئَةِفَلاَ يُجْزَى إِلاَّ مِثْلَهَا وَهُمْ لاَ يُظْلَمُونَ

(ആർ നൻമയും കൊണ്ട് വന്നുവോ അവന് അതിന്റെ പത്തിരട്ടിയുമുണ്ടായിരിക്കും, ആർ

തിൻമയുംകൊണ്ട് വന്നുവോ അവന് അതിന്റെ അത്രയല്ലാതെ പ്രതിഫലം നൽകപ്പെടുകയില്ല. അവർ അക്രമിക്കപ്പെടുന്നതുമല്ല) സൂ: ക്വസ്വസ് 84-ലും ഈ ആശയം കാണാം. ഈ പ്രസ്താവന പൊതുവിൽ എല്ലാവർക്കും ബാധകമാകുന്നു. എന്നാൽ അല്ലാഹു ഉദ്ദേശിക്കുന്ന ഭാഗ്യവാൻമാർക്ക് അവൻ കണക്കില്ലാതെ നൽകുന്നു (وَاللَّهُ يَرْزُقُ مَن يَشَاءُ بِغَيْرِ حِسَابٍ -النور)

ചരിത്രലക്ഷ്യങ്ങൾ, പ്രകൃതിദൃഷ്ടാന്തങ്ങൾ, ക്വിയാമത്ത് നാളിലെ സംഭവവികാസങ്ങൾ, സൻമാർഗികളുടെയും, ദുർമാർഗികളുടെയും സ്ഥിതിഗതികൾ എന്നിങ്ങിനെ വിവിധ വിഷയകമായി പ്രതിപാദിച്ചശേഷം സംസാരഗതി മറ്റൊരു രൂപത്തിലേക്ക് മാറ്റികൊണ്ട് അല്ലാഹു ഈ അദ്ധ്യായം അവസാനിപ്പിക്കുന്നു. നബി തിരുമേനി ﷺ യുടെ പ്രബോധനത്തിന്റെ നയവും, മാർഗവും സംക്ഷിപ്തമായി അവസാനത്തെ വചനങ്ങളിൽ വിവരിക്കപ്പെട്ടിട്ടുണ്ട്. നബി ﷺ ക്ക് മനസ്സമാധാനം നൽകുന്നതോടൊപ്പം ദുർമാർഗികൾക്ക് വളരെ കനത്ത ഒരു താക്കീതും അതിൽ കാണാം:

إِنَّمَآ أُمِرْتُ أَنْ أَعْبُدَ رَبَّ هَٰذِهِ ٱلْبَلْدَةِ ٱلَّذِى حَرَّمَهَا وَلَهُۥ كُلُّ شَىْءٍ ۖ وَأُمِرْتُ أَنْ أَكُونَ مِنَ ٱلْمُسْلِمِينَ ﴿٩١﴾

**《91》 (നബിയേ, പറഞ്ഞേക്കുക:) ഈ രാജ്യത്തെ അലംഘനീയ [പരിപാവന] മാക്കിയിട്ടുള്ളവനായ അതിന്റെ റബ്ബിനെ ആരാധിക്കുവാൻ മാത്രമാണ് എന്നോട് കൽപിക്കപ്പെട്ടിരിക്കുന്നത്. എല്ലാ വസ്തുവും അവന്റേതത്രെ.**

**ഞാൻ മുസ്‌ലിംകളിൽ പെട്ടവനായിരിക്കുവാനും എന്നോട് കൽപിക്കപ്പെട്ടിരിക്കുന്നു.**

وَأَنْ أَتْلُوَا۟ ٱلْقُرْءَانَ ۖ فَمَنِ ٱهْتَدَىٰ فَإِنَّمَا يَهْتَدِى لِنَفْسِهِۦ ۖ وَمَن ضَلَّ فَقُلْ إِنَّمَآ أَنَا۠ مِنَ ٱلْمُنذِرِينَ ﴿٩٢﴾

**《92》 ഞാൻ ക്വുർആൻ പാരായണം ചെയ്യുവാനും (കല്പിക്കപ്പെട്ടിട്ടുണ്ട്). എന്നാൽ, ആരെങ്കിലും നേർമാർഗം സ്വീകരിക്കുന്നതായാൽ, അവൻ തനിക്ക് (ഗുണത്തിന്) വേണ്ടിത്തന്നെ നേർമാർഗം സ്വീകരിക്കുന്നു (നബിയേ) ആരെങ്കിലും വഴിപിഴച്ചു പോകുന്നതായാൽ, നീ പറഞ്ഞേക്കുക 'ഞാൻ മുന്നറിയിപ്പു നൽകുന്നവരിൽ പെട്ടവൻ മാത്രമാണ്', എന്ന്**

وَقُلِ ٱلْحَمْدُ لِلَّهِ سَيُرِيكُمْ ءَايَٰتِهِۦ فَتَعْرِفُونَهَا ۚ

**《93》 (വീണ്ടും) പറയുക: അല്ലാഹുവിന് സർവ്വസ്തുതിയും! അവന്റെ ദൃഷ്ടാന്തങ്ങൾ നിങ്ങ ൾക്കവൻ (അടുത്ത്) കാണിച്ചുതന്നേക്കുന്നതാണ് ; അപ്പോൾ നിങ്ങൾക്കത് മനസ്സിലായിക്കൊള്ളും!**

وَمَا رَبُّكَ بِغَـٰفِلٍ عَمَّا تَعۡمَلُونَ ﴿٩٣﴾ നിന്റെ റബ്ബ് നിങ്ങൾ പ്രവർത്തിക്കുന്നതിനെക്കുറിച്ച് അശ്രദ്ധനല്ലതന്നെ.

﴾91﴿ إِنَّمَا أُمِرۡتُ നിശ്ചയമായും എന്നോട് കൽപിക്കപ്പെട്ടിരിക്കുന്നു أَنۡ أَعۡبُدَ ഞാൻ ആരാധിക്കുവാൻ(മാത്രം) رَبَّ هَـٰذِهِ ٱلۡبَلۡدَةِ ഈ രാജ്യത്തിന്റെ റബ്ബിനെ (നാഥനെ) ٱلَّذِي യാതൊരുവൻ حَرَّمَهَا അതിനെ അലംഘനീയമാക്കിയ (ബഹുമാനപ്പെടുത്തിയ) وَلَهُ അവന്നുള്ളതാണ്, അവന്റെതാണ് كُلُّ شَيۡءٍ എല്ലാ വസ്തുവും وَأُمِرۡتُ ഞാൻ കൽപിക്കപ്പെടുകയും ചെയ്തിരിക്കുന്നു أَنۡ أَكُونَ ഞാൻ ആയിരിക്കുവാൻ مِنَ ٱلۡمُسۡلِمِينَ മുസ്‌ലിംകളിൽ(പെട്ടവൻ) ﴾92﴿ وَأَنۡ أَتۡلُوَ ഞാൻ പാരായണം ചെയ്‌വാനും, ഓതുവാനും ٱلۡقُرۡءَانَ ക്വുർആൻ فَمَنِ എന്നാൽ ആർ, ആരെങ്കിലും ٱهۡتَدَىٰ സൻമാർഗം പ്രാപിച്ചാൽ, നേർമാർഗം സ്വീകരിച്ചു(വെങ്കിൽ) فَإِنَّمَا يَهۡتَدِي എന്നാൽ നിശ്ചയമായും അവൻ നേർമാർഗം സ്വീകരിക്കുന്നു لِنَفۡسِهِ തനിക്കുവേണ്ടിത്തന്നെ وَمَن ضَلَّ ആർ വഴിപിഴച്ചുവോ فَقُلۡ അപ്പോൾ നീ പറയുക إِنَّمَا أَنَا നിശ്ചയമായും ഞാൻ مِنَ ٱلۡمُنذِرِينَ മുന്നറിയിപ്പു നൽകുന്നവരിൽ(പെട്ടവൻ)മാത്രമാണ് ﴾93﴿ وَقُلِ നീ പറയുകയും ചെയ്യുക ٱلۡحَمۡدُ സർവ്വസ്തുതിയും لِلَّهِ അല്ലാഹുവിനാണ് سَيُرِيكُمۡ അവൻ നിങ്ങൾക്ക് (അടുത്ത്)കാണിച്ചുതരും ءَايَـٰتِهِ അവന്റെ ദൃഷ്ടാന്തങ്ങൾ فَتَعۡرِفُونَهَا അപ്പോൾ നിങ്ങൾക്കത് മനസ്സിലാകും, അതറിഞ്ഞുകൊള്ളും وَمَا رَبُّكَ നിന്റെ റബ്ബല്ല بِغَـٰفِلٍ (ഒട്ടും) അശ്രദ്ധൻ عَمَّا تَعۡمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെക്കുറിച്ച്

'ഈ രാജ്യം' എന്ന് പറഞ്ഞത് മക്കയെ ഉദ്ദേശിച്ചാകുന്നു. അല്ലാഹുവിനെ ആരാധിക്കുവാൻ ഒന്നാമതായി സ്ഥാപിക്കപ്പെട്ട കഅ്ബഃ എന്ന വിശുദ്ധ ദേവാലയം മക്കയിലാണ് സ്ഥിതി ചെയ്യുന്നത്. ഈ സൂറത്ത് അവതരിക്കുന്ന കാലത്ത് നബി ﷺ വസിക്കുന്നതും അവിടെത്തന്നെ. അതിന്റെ ചുറ്റുപാടുമുള്ള ജനതയെ തൗഹീദിലേക്ക് തിരുമേനി ക്ഷണിച്ചുകൊണ്ടിരിക്കുന്ന കാലവുമാണത്. ഈ നിലക്കാണ് ഈ രാജ്യത്തിന്റെ റബ്ബ് എന്ന് പറഞ്ഞത്. അതിനെ അലംഘനീയമാക്കി (حرمها) എന്നതിന്റെ താൽപര്യം, അവിടെ വെച്ച് രക്തം ചിന്തുക, അക്രമം നടത്തുക, കയ്യേറ്റം ചെയ്യുക മുതലായവയെല്ലാം അതികർശനമായി മുടക്കപ്പെടുകയും (ഹറാമാക്കുകയും) ഇതരരാജ്യങ്ങൾക്കില്ലാത്ത ബഹുമാനം കൽപിക്കപ്പെടുകയും (ഹുർമത്താക്കുകയും) ചെയ്തിരിക്കുന്നുവെന്നത്രെ. ഈ അർത്ഥത്തിൽ തന്നെയാണ് അതിന്ന് 'ഹറം'(الحَرَم) എന്ന് പറയുന്നത്.

ഞാൻ ക്വുർആൻ പാരായണം ചെയ്യുവാനും (وان اتلو القرآن) എന്നു പറഞ്ഞതിന് രണ്ടുതരത്തിൽ ഉദ്ദേശ്യം കൽപിക്കപ്പെട്ടുകാണാം. ഒന്ന് : ക്വുർആന്റെ സാരോദ്ദേശ്യങ്ങളും തത്വരഹസ്യങ്ങളും കൂടുതൽ കൂടുതൽ മനസ്സിലാക്കുവാൻ വേണ്ടി അത് എപ്പോഴും വായിക്കുവാൻ എന്നും, രണ്ട് പ്രബോധനമെന്ന നിലക്ക് ജനങ്ങളിൽ അത് ഓതിക്കേൾപ്പിക്കുവാൻ എന്നുമാണത്. ക്വുർആൻ നിത്യപാരായണം ചെയ്യുന്നതിന്റെ പ്രാധാന്യത്തെയും, ആവശ്യത്തെയും കുറിച്ച് നിരവധി ക്വുർആൻ വാക്യങ്ങളും നബിവചനങ്ങളും വന്നിട്ടുള്ളതാണ്.

ഈ സൂറത്തിലെ അവസാനത്തെ വാക്യം വളരെ ഗൗരവമേറിയ ഒരു വസ്തുത–എല്ലാവരും സദാസമയത്തും ഓർമിച്ചുകൊണ്ടിരിക്കേണ്ടുന്നതും, എല്ലാവരുടെയും നൻമതിൻമകളുടെ ഏറ്റക്കുറവിന് നിദാനമായിരിക്കുന്നതുമായ ഒരു യാഥാർത്ഥ്യം–ചൂണ്ടിക്കാട്ടുന്നു **وما ربك بغافل عما تعملون** (നിങ്ങൾ പ്രവർത്തിക്കുന്നതിനെക്കുറിച്ച് നിന്റെ റബ്ബ് അശ്രദ്ധനല്ലതന്നെ) ഇമാം അഹ്മദുബ്നു ഹമ്പൽ (റ) സാധാരണ ചൊല്ലാറുണ്ടായിരുന്നതായി ഉദ്ധരിക്കപ്പെടുന്ന രണ്ട് മുറി പദ്യങ്ങൾ ഈ വാക്യത്തിന്റെ ഒരു വിവരണമത്രെ:

اِذَا مَا خَلَوْتَ الدَّهْرَ يَوْمًا فَلاَ تَقُلْ   خَلَوْتُ وَلكِن قُلْ عَلَيَّ رَقِيبٌ

وَلاَ تَحْسَبَنَّ الله يَغْفُلُ سَاعَةً   وَلاَ اَنَّ مَا يَخْفِى عَلَيْهِ يَغِيبُ

സാരം: വല്ലവേളയിലും, ആരുമില്ലാതെ നീ തനിച്ചായിരുന്നാൽ ഞാൻ തനിച്ചാണെന്ന് നീ കരുതിപ്പോകരുത്. എന്നാൽ നിന്നെ മേൽനോട്ടം ചെയ്യുന്ന ഒരാളുണ്ടെന്ന് ഓർത്തുകൊള്ളണം. ഒരു വിനാഴിക നേരമെങ്കിലും അല്ലാഹു അശ്രദ്ധനായിരിക്കുമെന്നോ, ഒളിച്ചുവെക്കുന്ന ഏതെങ്കിലും കാര്യം അവൻ അറിയാതെ പോകുമെന്നോ ഒരിക്കലും നീ ധരിച്ചേക്കുകയുമരുത്.

അല്ലാഹു നമ്മെ സൽപാതയിൽ നടത്തിത്തരുകയും,നമ്മുടെ പാപങ്ങൾ പൊറുത്തുതരുകയും ചെയ്യട്ടെ – ആമീൻ

**﴿كان الفراغ من تفسير هذه السورة بحمد الله يوم الثالث من ربيع الاول سنة ١٣٨١ هـ الموافق ١٦ - ٨ - ٦١ م﴾**

വ്യാഖ്യാനക്കുറിപ്പ്:

## സൂറത്തുന്നംലിൽ

# സുലൈമാൻ നബി(അ)യുടെ കഥയും തൽപരകക്ഷികളുടെ ദുർവ്യാഖ്യാനങ്ങളും

വിശുദ്ധ ക്വുർആനിൽ വിശ്വസിക്കാത്ത ആളുകൾ അതിലെ ഏത് ഭാഗവും നിഷേധിക്കുക സ്വാഭാവികമാണ്. അതിൽ ശരിക്ക് വിശ്വസിക്കുന്ന ഏവർക്കും അതിലെ ഏതു പ്രസ്താവനയും മുഖവിലക്കുതന്നെ സ്വീകരിക്കൽ നിർബന്ധവുമാണ്. എന്നാൽ, ക്വുർആന്റെ അനുയായികളെന്ന് അവകാശപ്പെടുന്നവരിൽ തന്നെ ഒരു തരക്കാരുണ്ട് : ഭൗതികശാസ്ത്രം, യുക്തിവാദം, നൂതനാശയം എന്നിത്യാദി ഏതെങ്കിലും ഒന്നിന്റെ ലഹരി നിമിത്തം അതിലെ ചില വശങ്ങൾ നേർക്കുനേരെ അനുകൂലിക്കുവാൻ അവർക്ക് സാധ്യമല്ല. അതിനാൽ തങ്ങളുടെ താൽപര്യത്തിനൊത്ത് അവയെ വ്യാഖ്യാനിക്കുവാൻ അവർ നിർബന്ധിതരാകും. തങ്ങളുടെ താല്പര്യം സംരക്ഷിക്കുവാൻ മാത്രമല്ല, തങ്ങളുടെ ആദർശങ്ങൾ ക്വുർആന്റെ നാമത്തിൽ പ്രചരിപ്പിക്കുവാനും അവർ അത് ഉപയോഗപ്പെടുത്തുകയും ചെയ്യും. ഇസ്‌ലാമിക വിജ്ഞാനങ്ങളിലും, ക്വുർആന്റെ ഭാഷാസാഹിത്യത്തിലും കുറെയെല്ലാം പരിചയമുള്ളവർ ഇവരുടെ ദുർവ്യാഖ്യാനങ്ങളിൽ കുടുങ്ങുകയില്ല. എങ്കിലും ശുദ്ധഗതിക്കാരായ സാധാരണക്കാരും, അല്പജ്ഞൻമാരും അതിൽ വഞ്ചിതരാകരുതെന്ന് കരുതി അത്തരം പല ദുർവ്യാഖ്യാനങ്ങളെക്കുറിച്ചും ഇതിന് മുമ്പ് നാം സംസാരിച്ചിട്ടുണ്ട്.

സൂറത്തുന്നംലിൽ സുലൈമാൻ നബി(അ)യുടെ കഥാവിവരണത്തിൽ ഇവർ നടത്തിയ പല വിക്രിയകളെക്കുറിച്ചും ഒരു നിരൂപണം നടത്തുകയാണ് ഈ കുറിപ്പിന്റെ ഉദ്ദേശ്യം. സത്യം സ്വീകരിക്കുവാനുള്ള ഹൃദയവും, പറയുവാനുള്ള നാവും അല്ലാഹു നമുക്കെല്ലാവർക്കും പ്രദാനം ചെയ്യട്ടെ. آمين

# വാദി-ന്നംല് (وَادِي النَّمْل)

സൂറത്തുന്നംല് 18-ാം വചനം (حَتَّى إِذَا أَتَوْا عَلَى وَادِي النَّمْلِ قَالَتْ نَمْلَةٌ....) നാം വായിച്ചുവല്ലോ. സുലൈമാൻ നബി(അ)യും സൈന്യവും ഒരു ഉറുമ്പിൻ താഴ്‌വരയിലൂടെ അടുത്ത് വന്നപ്പോൾ ഒരു ഉറുമ്പ് അതിന്റെ കൂട്ടുകാരോട് : പാർപ്പിടങ്ങളിൽ പ്രവേശിച്ചേക്കുക, അല്ലാത്തപക്ഷം സുലൈമാനും സൈന്യവും അറിയാതെ ചവിട്ടിച്ചതച്ചേക്കാം എന്ന് പറഞ്ഞതായി അതിൽ പ്രസ്താവിച്ചിരിക്കുന്നു. ഒരു ഉറുമ്പ് സംസാരിച്ചു, സൈന്യത്തിന്റെ വരവിനെക്കുറിച്ച് അത് മനസ്സിലാക്കി എന്നൊക്കെ സമ്മതിക്കുവാൻ ഇക്കൂട്ടർക്ക് സാധിക്കുകയില്ല. അതിനാൽ ക്വുർആനിലെ ചില വാക്കുകൾക്ക് അർത്ഥം മാറ്റുവാനും മറ്റും അവർ തയ്യാറായിരിക്കുകയാണ്.

അതിലൊന്ന് വാദിന്നംല് (وَادِي النَّمْل) 'ഉറുമ്പിന്റെ താഴ്‌വര' എന്നാണ് എല്ലാ മുസ്‌ലിംകളെയുംപോലെ നാമും അതിന് അർത്ഥം കൊടുത്തിരിക്കുന്നത്. (വാദീ=താഴ്‌വര; നംല് = ഉറുമ്പ്). ഉറുമ്പിൻ താഴ്‌വര എന്നല്ല ഇവിടെ ഉദ്ദേശ്യമെന്നും, അതൊരു പ്രദേശത്തിന്റെ പേരാണെന്നുമാണ് ഇവരുടെ വാദം. ഈ വാദിന്നംല് എവിടെയായിരുന്നുവെന്നതിൽ മുഫസ്സിറുകൾക്കിടയിൽ ഭിന്നാഭിപ്രായം കാണാം. (ശാമിലാണെന്നും, ത്വാഇഫിലാണെന്നും മറ്റും الله اعلم). അതൊരു പ്രദേശപേരാണ് എന്നതിന് ഇവർ കൊണ്ടുവരുന്ന ന്യായം ഈ അഭിപ്രായങ്ങളാണ്. വാസ്തവത്തിൽ ആ മുഫസ്സിറുകളാരുംതന്നെ അതൊരു പ്രദേശപ്പേരാണെന്ന് പറയുന്നില്ല. ഈ സൂറത്തിൽ പ്രസ്താവിച്ച ഉറുമ്പിൻ താഴ്‌വര എവിടെയായിരുന്നുവെന്ന് മാത്രമാണ് അവർ അഭിപ്രായം പറഞ്ഞത്. ആരെങ്കിലും അത് ഒരു പ്രദേശമാണെന്ന് പറഞ്ഞിരുന്നുവെങ്കിൽ ഇവരത് പൊക്കിക്കാട്ടുമായിരുന്നുവല്ലോ. അതെവിടെയായിരുന്നുവെന്ന് പറയുന്നതോടൊപ്പം ആ ഉറുമ്പിൻ കൂട്ടത്തെപ്പറ്റിയും ആ മഹാൻമാർ വിവരിക്കുന്നത് കാണാം : ഈച്ചയെപ്പോലുള്ളവ, ചിറകുള്ളവ, ഇന്നവർഗത്തിൽപെട്ടവ എന്നൊക്കെ അവർ തുടർന്നു രേഖപ്പെടുത്തിയിരിക്കും.

**وادى النمل بين جيرين وعسقلان** എന്ന് 'താജുൽഉറൂസിൽ' ഒരു വാചകമുണ്ട്. വാദിന്നംല് ജബ്‌റീനിന്നും അസ്‌ക്വലാനിന്നും ഇടയിലാണ് എന്നർത്ഥം. അതൊരു പ്രദേശത്തിന്റെ പേരാണെന്ന് ഈ വാക്യം കാണിക്കുന്നുപോൽ!

ഈ ന്യായം നമുക്ക് മനസ്സിലാകുന്നില്ല. വാസ്തവത്തിൽ അതിന്റെ ഗ്രന്ഥകർത്താവ് ഉദ്ദേശിക്കുന്നത് ക്വുർആനിൽ പ്രസ്താവിച്ച ഉറുമ്പിൻ താഴ്‌വര പ്രസ്തുത രാജ്യങ്ങൾക്കിടയിലാണെന്നാണ്. വാദിന്നംലിനെപ്പറ്റി ബൈദ്വാവി (റ) പറഞ്ഞ വാചകം: **النمل وَاد بِالشَام كَثِير** (ശാമിൽ ഉറുമ്പുകൾ അധികമുള്ള ഒരു താഴ്‌വരയാണ്)എന്നത്രെ. ജബ്‌റീനും, അസ്‌ക്വലാനും ശാമിൽപെട്ട രണ്ടു രാജ്യങ്ങളാണെന്ന് പ്രസ്താവ്യമാകുന്നു, അപ്പോൾ, താജുൽ ഉറൂസിന്റെയും, ബൈദ്വാവിയുടെയും വാചകങ്ങൾ പരസ്പരം ഭിന്നിപ്പില്ലെന്ന് മാത്രമല്ല, അവ അന്യോന്യം ഉദ്ദേശ്യം മനസ്സിലാക്കുവാൻ സഹായിക്കുകയും ചെയ്യുന്നു.

ചില ജന്തുക്കളുടെ പേരുകൾ അറബികൾ തങ്ങളുടെ നാമങ്ങളായി സ്വീകരിക്കാറുണ്ട്. ഉദാഹരണമായി: അസദ് (സിംഹം), ഥഅ്‌ലബ് (കുറുക്കൻ) കൽബ് (നായ) എന്നൊക്കെ. പൂർവ്വപിതാക്കളുടെ നാമങ്ങളിലാണ് അറബിഗോത്രങ്ങൾ അറിയപ്പെട്ടിരുന്നതും. അതിൽപെട്ട ഒന്നാണ് നംലും. അപ്പോൾ വാദിന്നംല് എന്നാൽ നംല് ഗോത്രക്കാരുടെ താഴ്‌വര

എന്നായിരിക്കും ഉദ്ദേശ്യം. ഇതാണ് ഇവരുടെ മറ്റൊരു ന്യായവാദം. ജന്തുക്കളുടെ പേരുകൾ അറബികൾ ഉപയോഗിക്കാറുണ്ടെന്നുള്ളത് ശരിതന്നെ. പക്ഷേ, ഏതെങ്കിലും ഒരു ജന്തുവിന് ഉപയോഗിക്കുന്ന പദം കാണുമ്പോഴേക്ക് - പ്രത്യേകം തെളിവില്ലാതെ - അത് വ്യക്തിയുടെയോ, ഗോത്രത്തിന്റെയോ പേരാണെന്ന് പറയാമോ?! ഇവിടെയാണെങ്കിൽ മറിച്ചാണ് തെളിവുള്ളതും. നോക്കുക:

ഗോത്രനാമങ്ങൾ സ്ത്രീലിംഗവും, പ്രത്യേകനാമവും (**المؤنث المعرفة**) ആയിട്ടാണ് അറബിയിൽ ഉപയോഗിക്കുക. സാമാന്യനാമത്തെ (**النكرة**) പ്രത്യേകനാമം(**المعرفة**) ആക്കുവാനുള്ള അൽ (**ال**) എന്ന അവ്യയം അവയിൽ പ്രവേശിക്കാറില്ല. ഉദാഹരണമായി ക്വുറയ്ശ്, അസദ് മുതലായ ഗോത്രനാമങ്ങളിലും, മുഹമ്മദ് , ഉമർ മുതലായ വ്യക്തിനാമങ്ങളിലും അൽ പ്രവേശിക്കാറില്ല. ഇതനുസരിച്ചാണ് ഈ സൂറത്തിൽതന്നെ സബഉ് ഗോത്രത്തെപ്പറ്റി പറഞ്ഞപ്പോൾ അൽ കൂടാതെ **من سبأ** എന്ന് പറഞ്ഞത്. അപ്പോൾ നംല് ഗോത്രത്തിന്റെ താഴ്‌വര എന്ന് അർത്ഥം വരേണമെങ്കിൽ വാദിനംല് (**وَادِى نمل**) എന്നേ പറയാവൂ എന്ന് ചുരുക്കം. വാദിന്നംല് (വാദി+അൽ+നംല്= വാദിന്നംല്) എന്നും, വാദിൽഅസദ് എന്നും പറഞ്ഞാൽ ക്രമപ്രകാരം ഉറുമ്പിന്റെ താഴ്‌വര എന്നും സിംഹത്തിന്റെ താഴ്‌വര എന്നും തന്നെയാണർത്ഥം.

സ്ത്രീലിംഗമായ നാമങ്ങളെ വിളിക്കുന്നതി(**نداء**)ന് ചേർക്കുന്ന അവ്യയം യാ അയ്യുഹ (**ياايها**) എന്നാണെങ്കിൽ സ്ത്രീലിംഗത്തിന്റെ ചിഹ്നമായ ഹാതാഉം (**ة**) ഉണ്ടായിരിക്കണം. അൽ പ്രവേശിച്ചിട്ടുള്ള നാമങ്ങളെ വിളിക്കുവാനേ ഈ അവ്യയം ഉപയോഗിക്കയുമുള്ളൂ. ഇതരനാമങ്ങളെ വിളിക്കാൻ യാ (**يا**) എന്നോ മറ്റോ ആണ് ചേർക്കേണ്ടത്. അപ്പോൾ നംല് ഒരു ഗോത്രപ്പേരാണെങ്കിൽ യാ നംല് (**يَا نَمْل**) എന്നല്ലാതെ, ആയത്തിൽ കാണുന്നത് പോലെ യാ അയ്യുഹന്നംല് (**يَااَيُهَا النَمْل**) എന്ന് പറയാവതല്ല. ഇപ്പോൾ നംല് എന്ന് ഈ ആയത്തിൽ പറഞ്ഞത് ഗോത്രപ്പേരോ സ്ഥലപ്പേരോ അല്ലെന്ന് വ്യക്തമായല്ലോ. യഥാർത്ഥത്തിൽ നംല് എന്ന് ഒരു ഗോത്രത്തിനോ, സ്ഥലത്തിനോ പേരുണ്ടെന്ന് തെളിഞ്ഞാൽ പോലും, ഇവിടത്തെ ഉദ്ദേശ്യം ഉറുമ്പ് എന്ന് തന്നെയാണെന്ന് അറബി വ്യാകരണത്തിൽ അല്പപരിചയമുള്ള ആർക്കും മനസ്സിലാകുന്നതാണ്. ഇക്കൂട്ടർക്കും തന്നെ മിക്കവാറും ഇതൊന്നും അറിയാഞ്ഞിട്ടല്ല-കല്പിച്ചുകൂട്ടി മൂടിവെക്കുകയാണെന്നാണ് മനസ്സിലാകുന്നത്.

## നംലതുൻ (نَمْلَة)

അതേ ആയത്തിൽ ഇവർ അർത്ഥം മാറ്റിയ പദമാണ് **قَالَت نَمْلَة** എന്ന വാക്യത്തിലെ നംലത്ത്. ഈ വാക്കിന് ഒരു ഉറുമ്പ് പറഞ്ഞു എന്നേ അറബി ഭാഷയിൽ അർത്ഥമുള്ളൂവെന്ന് ഇവർക്കും അറിയാം. പക്ഷേ, ഉറുമ്പെങ്ങിനെ പറയും?! തങ്ങളുടെ ശാസ്ത്രവും യുക്തിയും അത് സമ്മതിക്കുമോ?! അതുകൊണ്ട് നംല് ഗോത്രക്കാരിയായ ഒരു സ്ത്രീ പറഞ്ഞു എന്ന് ഒരു പുതിയ അർത്ഥം ഇവർ പടച്ചുണ്ടാക്കി. പ്രാഥമിക അറബിവ്യാകരണ പാഠങ്ങളെങ്കിലും പഠിച്ചവർ ഇതു കണ്ടേക്കുമെന്ന് ഇവർ കരുതാത്തത് അത്ഭുതം തന്നെ. നംല് എന്ന് ഒരു ആൾക്കോ, ഗോത്രത്തിനോ, പ്രദേശത്തിനോ പേരുണ്ടെന്ന് വെച്ചാൽ തന്നെ, ഈ ആർത്ഥം തികച്ചും തെറ്റാണ്. കാരണം, ഏതെങ്കിലും ഒന്നിനോട് ബന്ധപ്പെടുത്തി (**نسبة** ചെയ്തു) പറയപ്പെടുമ്പോൾ അതിൽ ബന്ധ പ്പെടുത്തുവാനുള്ള 'യ്യ' (**ياء النسبة**) എന്ന അക്ഷരം ചേർക്കൽ

നിർബന്ധമാണ്. സ്ത്രീലിംഗമാണെങ്കിൽ 'ഹാതാഉം'(ة) ഉണ്ടായിരിക്കും. ഉദാഹരണമായി നംല് ഗോത്രക്കാരൻ എന്നർത്ഥം വരുവാൻ 'നംലിയ്യുൻ'(نملى) എന്നും നംല് ഗോത്രക്കാരിയായ സ്ത്രീ എന്നർത്ഥം വരുവാൻ 'നംലിയ്യത്തുൻ' (نملية) എന്നും, അസദുഗോത്രക്കാരി എന്ന് വരുവാൻ അസദിയ്യത്തുൻ എന്നും തന്നെ ഉപയോഗിക്കണം.

ഈ 'ഹാതാഉ്' ചിലപ്പോൾ ഏകവചനത്തെ കുറിക്കുന്നതും ആയിരിക്കാനിടയുണ്ട്: ഉദാ: شَجَرَة (ശജറതുൻ=ഒരു വൃക്ഷം) سَمَكَة (സമകതുൻ = ഒരു മത്സ്യം). വൃക്ഷത്തിലും മത്സ്യത്തിലും ആണും പെണ്ണും പരിഗണിക്കപ്പെടാറില്ലല്ലോ. എന്നാൽ كَلْبَة (കൽബതുൻ) എന്ന് പറയുന്ന പക്ഷം പെൺനായ (പട്ടി) എന്നർത്ഥം. ഒരു നായ എന്നും അർത്ഥം വരാം. ഇതനുസരിച്ചാണ് ആയത്തിലെ നംലതുൻ എന്ന പദത്തിന് ഒരു ഉറുമ്പ് എന്ന് അർത്ഥം നൽകുന്നത്. കൽബ് ഗോത്രക്കാരിയായ ഒരു അറബി സ്ത്രീയെ 'യാ കൽബിയ്യത്' (يَا كَلْبِيَة) എന്ന് വല്ലവരും വിളിച്ചാൽ അവൾ, എന്ത്വേണം എന്ന് ചോദിച്ചേക്കും. പക്ഷേ യാ കൽബത് (يَا كَلْبَة) എന്നെങ്ങാനും വിളിച്ചുവെങ്കിൽ അവളിൽ നിന്ന് വിളിച്ച ആൾക്ക് നല്ല ഒരു പ്രഹരമായിരിക്കും ലഭിക്കുക. എന്തുകൊണ്ടെന്നാൽ : അവൾ ഈ വാക്കിന് ഹേ, പട്ടീ എന്നേ അർത്ഥം കാണുകയുള്ളൂ!

'നംല്' എന്ന പേരിലൊരു ഗോത്രമുണ്ടാകാൻ ഇവർ സമർപ്പിക്കുന്ന രസാവഹമായ ഒരു തെളിവ് الابرقة من مياه نَمْلَة എന്ന ഖാമൂസിലെ ഒരു വാചകമാണ്. അൽഅബ്റകഃ എന്നത് നംലത്തിലെ ജലാശയങ്ങളിൽ പെട്ടതാണ്. എന്നത്രെ ഈ വാചകത്തിന്റെ ശരിയായ അർത്ഥം. ഇവർ അതിന് നൽകുന്ന അർത്ഥമാകട്ടെ, അബ്റകഃത്ത് എന്നത് നംല് ഗോത്രക്കാരുടെ ജലാശയങ്ങളിൽ ഒന്നാണ് എന്നാകുന്നു. വാസ്തവത്തിൽ നംലത്തിന് നംലഗോത്രക്കാരി എന്നർത്ഥം പറഞ്ഞതിനെക്കാൾ വഷളായതാണ് ഈ അർത്ഥം. അതിലെ കൃതിമം മനസ്സിലാക്കുവാൻ വ്യാകരണത്തിന്റെ ആദ്യപാഠമെങ്കിലും അറിയണം. ഇതിലെ കൃതിമം മനസ്സിലാക്കുവാൻ അറബി അക്ഷരങ്ങൾ വായിക്കുവാനും എണ്ണിനോക്കുവാനും അറിഞ്ഞാൽ മാത്രം മതി. നോക്കുക : ഖാമൂസിലെ വാചകത്തിൽ നംലത് (نَمْلَة) എന്ന നാലക്ഷരമുള്ള പദമാണുള്ളത്. അപ്പോൾ 'നംലത് ഗോത്രക്കാരുടെ....' എന്നല്ലാതെ, മൂന്നക്ഷരമുള്ള 'നംല് ഗോത്രക്കാരുടെ....' എന്ന് വരുന്നതെങ്ങിനെ?! അതേ ഖാമൂസിൽ തന്നെ وَسَمُّوا نَمْلَة(അറബികൾ നംലത് എന്ന് പേർ സ്വീകരിച്ചിട്ടുണ്ട്) എന്ന് കാണാം. ഇതു പൊക്കിപ്പിടിച്ചുകൊണ്ട് قَالت نملة എന്ന വാക്യത്തിന് നംലത് എന്ന സ്ത്രീ പറഞ്ഞു എന്ന് ഇവർക്ക് അർത്ഥം പറയാമായിരുന്നു. അതായിരുന്നു ഇതിലും ഭേദം പക്ഷേ, ഈ വാചകം ഇവർ കണ്ടില്ലായിരിക്കും? പിന്നെ, അക്ഷരവ്യത്യാസത്തിന്റെ കാര്യമാണുള്ളത്. എന്നാൽ, ഒന്നോ രണ്ടോ അക്ഷരത്തിലോ ഹർകതിലോ (അകാര ഇകാരത്തിലോ) വ്യത്യാസമുണ്ടായതുകൊണ്ടൊന്നും പദങ്ങൾക്കിടയിൽ അർത്ഥവ്യത്യാസം ഉണ്ടാവാനില്ല. എന്നാണ് ഇവർ ധരിച്ചിട്ടുള്ളതെന്ന് വേണം കരുതുവാൻ. നംല്, നംലത്, നംലിയ്യത് എന്നീ പദങ്ങൾ സ്ഥാനം നോക്കാതെ ഇവർ തിരിച്ചും മറിച്ചും ഉപയോഗിച്ചു കാണുന്നത് കൊണ്ടാണ് നാമിത് പറഞ്ഞത്. കാണുക:

ഖാമൂസിലെ വാചകത്തിന് വികൃതമായ അർത്ഥം കൊടുത്ത ശേഷം ഇവർ പറയുന്നു: വിളിച്ചുപറഞ്ഞതായി ഇവിടെ പറയുന്ന നംലതുകാരി യുടെ പേർ ഹർസ് എന്നായിരുന്നുവെന്നും, അവൾ ബനൂശീസ്വാൻ ഗോത്രത്തിലെ ഒരംഗമായി രുന്നുവെന്നും

ഇമാം ഹസൻ പറഞ്ഞതായി ഇബ്നുകഥീർ തന്റെ തഫ്സീറിൽ ഉദ്ധരിച്ചിട്ടുണ്ട്. അതിൽ നിന്നും വിഷയം കൂടുതൽ വ്യക്തമാകുന്നു. ഇബ്നുകഥീറിന്റെ വാചകം ഇതാണ്: عن الحسن ان اسم هذه النملة حرس وانها من قبيلة يقال لهم بنو الشيصان ഈ പ്രസ്താവനയിൽ ഇവർ ഒന്നിലധികം കൃതിമങ്ങൾ നടത്തിയിട്ടുണ്ട്. ഇതുവരെ نملة ന് 'നംല്ഗോത്രക്കാരിയായ സ്ത്രീ' എന്നും മറ്റും അർത്ഥം കൽപിച്ചിരുന്നവർ ഈ വാചകത്തിൽ അതേ പദത്തിന് 'നംലത്തുകാരി' എന്നാക്കി, ഇവരുടെ സങ്കൽപ്പത്തിലുള്ള ആ ഗോത്രത്തിന്റെ പേർ 'നംലോ' 'നംലത്തോ?' എനിയും അത് തിരുമാനിക്കപ്പെട്ട് കഴിഞ്ഞിട്ടില്ലെന്ന് തോന്നുന്നു . നമ്മുടെ രാജ്യങ്ങളിൽ 'പറമ്പൻ' എന്ന് കുടുംബപ്പേരും, 'പറമ്പത്ത്' എന്ന് പ്രദേശപ്പേരും ഉണ്ട്. 'കരിമ്പ്' എന്ന് ഒരു ചെടിക്കും കരിമ്പ എന്ന് ഒരു പ്രദേശത്തിന്നും പേരുണ്ട്. ഇവ തമ്മിലുള്ള അൽപമാത്ര വ്യത്യാസം അവഗണിച്ചു 'പറമ്പനും പറമ്പത്തും' ഒന്നാണെന്നും കരിമ്പും കരിമ്പയും ഒന്നാണെന്നും സമർത്ഥിക്കാമോ?!

ഹസൻ (റ) പറഞ്ഞതായി ഇബ്നു കഥീർ(റ) ഉദ്ധരിച്ച വാചകത്തിന്റെ ആദ്യഭാഗം മാത്രം മുറിച്ചെടുത്തു പൊക്കിക്കാട്ടുകയാണ് ഇവർ ചെയ്തത്. ബാക്കിഭാഗം ഇവർക്ക് എതിരായ തെളിവ് നൽകുന്നത് കൊണ്ട് മൂടിവെച്ചിരിക്കുകയാണ്. അതിലെ اسم هذه النملة എന്ന വാക്കിന് ഈ നംലതുകാരിയുടെ പേർ എന്ന് അർത്ഥമാക്കിയത് തെറ്റാണ് . ഈ ഉറുമ്പിന്റെ പേർ എന്നാണ് ആ മഹാൻമാർ ഉദ്ദേശിക്കുന്ന ശരിയായ അർത്ഥം. ഹസനാകട്ടെ, ഇബ്നുകഥീറാകട്ടെ (റ) നംലിനും നംലതിനും ഇവരുടെ അർത്ഥം സ്വീകരിക്കുന്നവരല്ല. പ്രസ്തുത വാചകത്തിൽ ഇവർ പൂഴ്ത്തിവെച്ച ബാക്കിഭാഗം തന്നെ അതന് തെളിവാണ്. വാചകത്തിന്റെ പൂർണരൂപം ഇതാണ്: عن الحسن ان اسم هذه النملة حرس وانها من قبيلة يقال لهم بنو الشيصان وانها كانت عرجاء وكانت بقدر الذئب (ഈ ഉറുമ്പിന്റെ പേർ ഹറസ് എന്നാണെന്നും, അത് ബനൂ ശീസ്വാൻ - ശ്വീസ്വാൻ സന്തതികൾ എന്ന് പറയപ്പെടുന്ന ഒരു ക്വബീലഃയിൽ-ഇനത്തിൽ-പെട്ടതാണെന്നും *(*)* അതൊരു മുടന്തയായിരുന്നുവെന്നും, ചെന്നായയുടെ *(**)* വലിപ്പത്തിലുള്ളതായിരുന്നുവെന്നും ഹസനിൽ നിന്നും നിവേദനം വന്നിട്ടുണ്ട്) ഇബ്നുകഥീർ (റ) ഇങ്ങിനെ തുടരുന്നു: أي ففهم ذلك سليمان عليه السلام منها خافت على النمل ان تحطهم الخيول بحوافرها فامرتهم بالدخول الى مساكنهم (എന്നുവെച്ചാൽ : കുതിരകൾ അവയുടെ കുളമ്പ്കൊണ്ട് ആ ഉറുമ്പുകളെ ചവിട്ടിച്ചതക്കുമെന്ന് ആ ഉറുമ്പ് ഭയപ്പെട്ടു. അതിനാൽ അതവരോട് തങ്ങളുടെ പാർപ്പിടങ്ങളിൽ പ്രവേശിക്കുവാൻ കൽപിച്ചു. ഇത് സുലൈമാൻ (അ) ആ ഉറുമ്പിൽ നിന്ന് മനസ്സിലാക്കി). കുതിരകൾ കുളമ്പുകൊണ്ട് ചവിട്ടിച്ചതക്കുമെന്ന ഭയം ഉറുമ്പുകളെക്കുറിച്ചാണെന്നും, മനുഷ്യരെക്കുറിച്ചല്ലെന്നും വ്യക്തമാണ്. പിന്നീട് ഇബുനുകഥീർ (റ) പറയുന്നു:

---

***(*)** 'ക്വബീലഃ' (القَبِيلَة) എന്നാൽ 'ഗോത്രം, വർഗം, കൂട്ടം, ഇനം, വിഭാഗം' എന്നിങ്ങിനെ അർത്ഥം വരുന്ന പദമാണ്. ഉദാഹരണമായി മനുഷ്യനെക്കുറിച്ച് പറയുമ്പോൾ അതിന് ഗോത്രം എന്ന് അർത്ഥമാകുന്നു. പക്ഷികളുടെ ക്വബീലകൾ (قبائل الطير) എന്ന് പറഞ്ഞാൽ അതിലെ ഇനങ്ങളും, വൃക്ഷത്തിന്റെ ക്വബീലകൾ (قبائل الشجرة) എന്ന് പറഞ്ഞാൽ അതിന്റെ ഭാഗങ്ങളുമാണുദ്ദേശ്യം.*

***(**)** ചെന്നായയുടെ വലുപ്പത്തിൽ എന്ന് പറഞ്ഞതിനെക്കുറിച്ച് താഴെ പ്രസ്താവിക്കുന്നുണ്ട്.*

ومن قال من المفسرين ان هذا الوادى كان بارض الشام او بغيره وان هذه النملة كانت ذات جناحين كالذباب او غير ذلك من الاقاويل فلا حاصل لها (ഈ താഴ്‌വര ശാം നാട്ടിലോ മറ്റൊ ആയിരുന്നുവെന്നും, ഈ ഉറുമ്പ് ഈച്ചകളെപ്പോലെ രണ്ട് ചിറകുള്ളതായിരുന്നുവെന്നും മറ്റും ചില ക്വുർആൻ വ്യാഖ്യാതാക്കൾ പ്രസ്താവിച്ചിട്ടുള്ളതിലൊന്നും ഒരു സാരവുമില്ല.) നാമും തന്നെ ഈ വിശദീകരണങ്ങൾക്കൊന്നും ഒരു പ്രസക്തിയും നൽകുന്നില്ല. പക്ഷേ, ഈ പ്രസ്താവനകളെല്ലാം തന്നെ ഉറുമ്പ്‌വർഗങ്ങളെക്കുറിച്ചാണെന്നും, മനുഷ്യഗോത്രങ്ങളെക്കുറിച്ചല്ലെന്നും സ്പഷ്ടമാണല്ലോ. വിളിച്ചു പറഞ്ഞ വക്താവും, വിളിക്കപ്പെട്ട ശ്രോതാക്കളും ഉറുമ്പുകളാണെന്ന് മാത്രമേ ഈ മഹാൻമാർ കരുതിയിട്ടുള്ളൂവെന്നും സ്പഷ്ടമാണ്.

ചെന്നായയുടെ വലുപ്പത്തിലുള്ളതെന്നും, മുടന്തയായിരുന്നുവെന്നുമുള്ള വിവരണം മനുഷ്യനെക്കുറിച്ചുതന്നെ ആയിക്കൂടെ എന്നൊരു സംശയത്തിന് ഇവിടെ അവകാശമുണ്ട്. ഇബ്നു കഥീർ (റ) പിന്നീട് തുടർന്നു ചെയ്ത ഒരു പ്രസ്താവന ഈ സംശയത്തിന് മറുപടി നൽകുന്നു. അദ്ദേഹം പറയുന്നു: وذلك تصحيف من وعن نوف البكالى انه قال نمل والله اعلم سليمان امثال الذباب هكذا رأيته مضبوطا بالياء المثناة تحت وانماهو بالباء الموحدة (സുലൈമാൻ നബിയുടെ ഉറുമ്പുകൾ ദിയാബ് (ചെന്നായകൾ) പോലെയായിരുന്നുവെന്ന് നൗഫുൽബികാലിയിൽ നിന്നും നിവേദനം ചെയ്യപ്പെടുന്നു. അടിയിൽ രണ്ട് പുള്ളിയുള്ള 'യാഉ്' (الياء) എന്ന അക്ഷരത്തിലാണ് (الذياب എന്നാണ്) ഈ നിവേദനത്തിൽ ഞാനത് കണ്ടത്. യഥാർത്ഥത്തിൽ ഒരു പുള്ളിയുള്ള 'ബാഉ്' (الباء) എന്ന അക്ഷരത്തിലാണ് (الذباب എന്നാണ്)അതുള്ളത്. അക്ഷരപ്പിഴവ് പറ്റിപ്പോയതാണിത്)*(*)* മേപ്പടി സംശയം അസ്ഥാനത്താണെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാമല്ലോ.

മറ്റൊരു സംശയം: മേൽകണ്ട പ്രസ്താവനയിൽ അവ ബനൂശീസ്വാൻ എന്ന ക്വബീലഃയിൽപെട്ടതാണെന്നും വിളിച്ചു പറഞ്ഞ ഉറുമ്പിന് പേർ ഹറസ് എന്നായിരുന്നുവെന്നും പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഉറുമ്പുകളിൽ എങ്ങിനെയാണ് പേരും ക്വബീലഃയും ഉണ്ടാകുന്നത്? ഈ സംശയത്തെ ചൂഷണം ചെയ്തുകൊണ്ടാണ് പുത്തൻ വ്യാഖ്യാനക്കാർ ഈ പ്രസ്താവനകളെ തങ്ങൾക്കനുകൂലമാക്കുവാൻ ശ്രമിക്കുന്നത്. ചിലർ ഉറുമ്പിന്റെ പേരും ക്വബീലഃയും പറഞ്ഞത് ശരിയാണ്. ഇബ്നുകഥീർ (റ) ചൂണ്ടിക്കാട്ടിയപോലെ, അതിലൊന്നും പ്രയോജനമില്ലെങ്കിലും ചിലരൊക്കെ അങ്ങിനെ ചില പ്രസ്താവനകൾ ചെയ്തിട്ടുണ്ട്. അത്രയുമല്ല, വിളിച്ചു പറഞ്ഞ ഉറുമ്പിന്റെ പേർ 'ജുർമാ' (جُرْمَى) എന്നാണെന്നും ചിലർ പറയുന്നു. ക്വാമൂസിൽ പറയുന്നത് – نَمْلَة كلمت سُلَيْمَان – ع وَطَاخِية(ത്വാഖിയഃ എന്നത് സുലൈമാൻ നബിയോട് സംസാരിച്ച ഉറുമ്പാണ്)എന്നത്രെ. പക്ഷേ, ഇതുകൊണ്ടൊന്നും ക്വുർആനിൽ ഈ പറഞ്ഞ 'നംലും നംലത്തും' മനുഷ്യനാകുവാൻ പോകുന്നില്ല. മനുഷ്യേതര ജീവികളിൽ – നിർജ്ജീവ വസ്തുക്കളിൽപോലും

---

***(*)** ഈച്ച എന്നർത്ഥമുള്ള 'ദുബാബ്' (ذُبَاب) എന്ന പദവും, ചെന്നായ എന്നർത്ഥമുള്ള 'ദിയാബ്' (ذِيَاب) എന്ന പദവും അറബിയിൽ ഹർക്കത്ത് കൂടാതെ എഴുതുമ്പോൾ അവ തമ്മിൽ, താഴെ ഒരു പുള്ളിയെന്നും, രണ്ടു പുള്ളിയെന്നുമുള്ള വ്യത്യാസം മാത്രമാണുള്ളത്. ഇതിൽ നിവേദകൻമാർക്ക് അക്ഷരത്തെറ്റു പിണഞ്ഞു ഈച്ചയുടെ സ്ഥാനത്ത് ചെന്നായ വന്നതാണെന്ന് സാരം.*

- ഉൾപ്പെട്ട പലതിനും അറബി ഭാഷയിൽ പേരുകളും വർഗപേരുകളും കാണപ്പെടുക സാധാരണമാണ്.

ഉദാഹരണമായി: തേളിന് 'ഉമ്മുഇർയത്' (أُم عِرِيَط) എന്നും, ചെന്നായക്ക് 'അബൂജഅ്ദഃ' (اَبُو جَعْدَةَ) എന്നും വർഗപ്പേരുണ്ട്. 'വാശിക്' (وَاشِق) എന്നൊരു നായക്കും 'ലാഹിക്' (لاَحِق) എന്നൊരു കുതിരക്കും പേരുണ്ട്. ഒരു പ്രത്യേകതരം കൂൺവർഗത്തിന് بنات الاوبر(ഔബറിന്റെ പെൺമക്കൾ) എന്നും കുറുനരികൾക്ക് بنات آوى ('ആവാ'യുടെ പെൺമക്കൾ) എന്നും കീരികൾക്ക് بنات عرس(ഇർസിന്റെ പെൺമക്കൾ) എന്നും പേരുകളുണ്ട്. ഒരു കുറുനരിയാകുമ്പോൾ ابن آوى ('ആവാ'യുടെ മകൻ) എന്നും, ഒരു കീരിയാകുമ്പോൾ ابن عرس('ഇർസി'ന്റെ മകൻ)എന്നുമാണ് പറയുക ഈ പേരുകളെല്ലാം കാണുമ്പോൾ അവ മനുഷ്യനെ ഉദ്ദേശിച്ചാണെന്ന് സമർത്ഥിക്കുന്നത് അബദ്ധമാണല്ലോ. അറബിയല്ലാത്ത ഭാഷകളിലും ഇങ്ങിനെയുള്ള വിവിധ പേരുകൾ കണ്ടേക്കും. മലയാള ഭാഷയിൽ തന്നെ, ഉറുമ്പുകൾക്ക് എത്രയോ പേരുകൾ ഉപയോഗത്തിലുണ്ട്. 'ചോണൻ, കുനിയൻ, കട്ടുറമ്പ്, നെയ്യുറുമ്പ്, പാമ്പുറുമ്പ്, പാറ്റ ഉറുമ്പ്....' അങ്ങിനെ പലതും. വാസ്തവത്തിൽ 'ഹററസ്', 'ശീസ്വാൻ' എന്നീ പേരുകൾ ഇത്തരത്തിൽ പെട്ടതാണ്. ഇത്രയും പറഞ്ഞതിൽ നിന്ന് സൂ: നംല് 18-ൽ കാണുന്ന 'നംലും, നംലതും' മനുഷ്യരല്ല-ഉറുമ്പുകളാണ് - എന്ന് വ്യക്തമായല്ലോ.

## അൽഹുദ്ഹുദ് (الهدهد)

ഈ സൂറത്തിൽ ഇവർ അർത്ഥം മാറ്റിയ മറ്റൊരു പദമാണ് അൽഹുദ്ഹുദ് (**الهدهد**). സുലൈമാൻ നബി(അ) സൈന്യത്തിലെ പക്ഷി വിഭാഗത്തെ പരിശോധിച്ചു, അതിൽ മരംക്കൊത്തിയെ കണ്ടില്ല, തക്കതായ കാരണമില്ലാതെ ഹാജരാ വാതിരുന്നതാണെങ്കിൽ അതിനെ ശിക്ഷിക്കുമെന്ന് അദ്ദേഹം പറഞ്ഞു. താമസിയാതെ സബഇൽ നിന്നുമുള്ള ഒരു ദൃഢമായ വാർത്തയും കൊണ്ട് മരക്കൊത്തി വന്നു, സബഇലെ റാണിയെക്കുറിച്ചും മറ്റും അത് ഒരു പ്രസ്താവന ചെയ്തു. പിന്നീട് അതിന്റെ പക്കൽ തന്നെ അദ്ദേഹം ഒരെഴുത്ത് റാണിക്ക് കൊടുത്തയച്ചു എന്നൊക്കെയാണ് സൂ: നംല് 20-28 വചനങ്ങളിൽ അല്ലാഹു പറയുന്നത്. ഇതിൽ പക്ഷി സംസാരിച്ചുവെന്നും, ചില ഗൗരവമേറിയ കാര്യങ്ങൾ അത് മനസ്സിലാക്കിയെന്നും സുലൈമാൻ നബി(അ)യെ അതറിയിച്ചുവെന്നും പറയുന്നത് ഇവർക്ക് സ്വീകരിക്കുവാൻ നിവൃത്തിയില്ലല്ലോ. അങ്ങനെ, ഉറുമ്പിനെ സ്ത്രീയാക്കിയ ഇവർ മരക്കൊത്തിയെ പട്ടാള നേതാവാക്കുകയാണ് ചെയ്യുന്നത്.

മരക്കൊത്തിപ്പക്ഷി എന്നതിന് അല്ലാഹു (20-ാം വചനത്തിൽ) ഉപയോഗിച്ച പദം **الهدهد**(അൽഹുദ്ഹുദ്) എന്നത്രെ. അതാണതിന്റെ ഭാഷാർത്ഥം. പക്ഷേ, സൈന്യത്തിലെ രഹസ്യവാർത്താന്വേഷണ വകുപ്പിലെ ഒരു പ്രധാന ഉദ്യോഗസ്ഥന്റെ പേരാണത് എന്നത്രെ ഇവർ സമർത്ഥിക്കുന്നത്. കേൾക്കുവാൻ കൗതുകം തോന്നുന്ന ഈ വാദത്തിന് ഇവർ പല ന്യായീകരണങ്ങളും കൊണ്ടുവന്നിട്ടുണ്ട്. അതിൽ പ്രധാനമായത് രണ്ടെണ്ണമാണ്. ആദ്യം അവയെക്കുറിച്ച് നമുക്ക് പരിശോധിക്കാം :

1-ാമത്തേത്: ഹദദ്, ഹദാഹിദ്' എന്നൊക്കെ മുൻകാലത്ത് മനുഷ്യർക്ക് പേരുണ്ടായിരുന്നു. ഈ പേരുകൾക്ക് രൂപഭേദം വന്നതായിരിക്കും ഹുദ്ഹുദ്. മാത്രമല്ല,

സബഇലെ റാണിയുടെ പിതാവിന്റെ പേർ തന്നെ ഹുദ്ഹുദ് എന്നാണെന്നും ചിലർ പ്രസ്താവിച്ചിട്ടുണ്ട്. അപ്പോൾ അത് ഒരു മനുഷ്യന്റെ പേരാണെന്ന് മനസ്സിലാക്കാം. ഇതാണ് ന്യായത്തിന്റെ ചുരുക്കം. അക്കാലത്ത് ഹുദ്ഹുദ് എന്ന് പേരുള്ളവർ ഉണ്ടായിരുന്നതുകൊണ്ട് ആയത്തിൽ പ്രസ്താവിക്കപ്പെട്ട അൽ ഹുദ്ഹുദ് ഒരാളുടെ പേരായിരുന്നുവെന്ന് തീർച്ചപ്പെടുത്തുവാൻ നിവൃത്തിയില്ല. അതിന് വേറെ തെളിവ് വേണം.

നാം മുമ്പ് ചൂണ്ടിക്കാട്ടിയത് പോലെ ഹുദ്ഹുദ് ഒരു മനുഷ്യന്റെ പേരാണ് (اسم العلم) എന്ന്വെക്കുന്ന പക്ഷം, അതിൽ വ്യാകരണമുറയനുസരിച്ച് അൽ (ال) ചേർക്കാതെയാണ് ഉപയോഗിക്കേണ്ടത്. അഥവാ هدهدا എന്ന് പറയേണ്ടിയിരുന്നു. അൽ ചേർത്ത് (الهدهدا എന്ന്) പറഞ്ഞത് കൊണ്ട് ഒന്നുകിൽ അത് മരക്കൊത്തികളുടെ വർഗപ്പേർ (اسم الجنس) എന്ന നിലക്കായിരിക്കണം, അല്ലെങ്കിൽ ഒരു പ്രത്യേക മരക്കൊത്തിയെ ഉദ്ദേശിച്ചായിരിക്കണം എന്ന് തീർച്ചയാണ് *(*)* വർഗപ്പേർ എന്ന നിലക്കാണെങ്കിൽ مَالِيَ لَا أَرَى الْهُدْهُدَ എന്ന (20-ാം ആയത്തിലെ)വാചകത്തിന്റെ താൽപര്യം എന്തുകൊണ്ട് മരക്കൊത്തി വർഗത്തെ കാണുന്നില്ല എന്നും ഒരു പ്രത്യേക മരക്കൊത്തിയെ ഉദ്ദേശിച്ചാണെങ്കിൽ എന്തുകൊണ്ട് ആ പ്രത്യേക മരക്കൊത്തിയെ കാണുന്നില്ല എന്നുമായിരിക്കും താൽപര്യം. ഇവർ വാദിക്കുന്ന പട്ടാള ഉദ്യോഗസ്ഥന്റെ പേർ അൽ ഹുദ് ഹുദ് എന്നാണെന്ന് ഇവർ തന്നെയും വാദിക്കുന്നുമില്ല. അതേ സമയത്ത് ഈ മരക്കൊത്തിക്ക് അൻബർ (عنبر الكَلْب) എന്നായിരുന്നു പേരെന്ന് ചിലർ പ്രസ്താവിച്ചു കാണുന്നുമുണ്ട് *(**)* الله اعلم

അറബികളിൽ كَلْب (കൽബ്) എന്ന പേരിൽ ഒരു ഗോത്രമുണ്ടായിരുന്നു. അതവരുടെ പൂർവ്വപിതാവിന്റെ പേരാണ്. നായ എന്നാണ് വാക്കിന്റെ അർത്ഥം. അപ്പോൾ, എവിടെയെങ്കിലും غَزَى كَلْب (ഗസാ കൽബുൻ) എന്ന് കണ്ടാൽ *(***)* അതിന് നായ യുദ്ധം ചെയ്തു എന്നർത്ഥം കൽപിച്ചാലത്തെ സ്ഥിതി എന്താണ്? എന്നിങ്ങിനെ ഇക്കൂട്ടർ പരിഹാസപൂർവ്വം ചോദിക്കുന്നു. ഈ ചോദ്യത്തിലടങ്ങിയ വിഡ്ഢിത്തം ആരും ഗൗനിക്കുകയില്ലെന്ന് ഇവർ കരുതിയിരിക്കണം. غَزَى كَلْبٌ (ഗസാ കൽബുൻ) എന്ന് പറയുമ്പോൾ 'കൽബ് ഗോത്രം യുദ്ധം ചെയ്തു' എന്നർത്ഥമായിരിക്കാമെന്നു നാമും സമ്മതിക്കുന്നു. പക്ഷേ, 'അൽഹുദ്ഹുദ്' പോലെ 'അൽ' ചേർത്തുകൊണ്ട് غَزَى الكَلْب (ഗസൽ കൽബ്) എന്ന് പറയുമ്പോൾ 'നായ യുദ്ധം ചെയ്തു' എന്ന് തന്നെയാണ് ആ വാക്കിന്നർത്ഥം. നായ യുദ്ധം ചെയ്യുമോ, ഇല്ലേ എന്നത് വേറെ പ്രശ്നമാണ്. ആയത്തിലും ഇതുപോലെ അൽ കൂടാതെ ഹുദ്ഹുദൻ (هُدْهُدًا) എന്നാണ് പറഞ്ഞിരുന്നതെങ്കിൽ ഈ ചോദ്യത്തിന് തെല്ലൊരു കഴമ്പുഴണ്ടാകുമായിരുന്നു.

---

*(*)* لان ال اما ان يكون هنا للجنس او للعهد لا غير كما يعرفه من له ادنى معرفة فى علم النحو

*(**)* كما حكاه ابن كثير فى تفسيره عن ابن ابى حاتم

***(***) കൽബ് എന്നത് ഗോത്രപ്പേരായിരിക്കുമ്പോൾ അത് സ്ത്രീലിംഗമായി ഉപയോഗിക്കപ്പെടുന്നത് കൊണ്ട് ക്രിയയിലും സ്ത്രീലിംഗത്തിന്റെ അടയാളം കൊടുത്തുകൊണ്ട് غَزَى كَلْب എന്ന് പറയുകയായിരുന്നു നല്ലത്. ഇക്കാര്യം ഇവർ വിസ്മരിച്ചതായിരിക്കാം.***

ഇതിനെല്ലാം പുറമെ, ആയത്തിൽ മരക്കൊത്തിയെയാണ് ഉദ്ദേശിച്ചിട്ടുള്ള തെന്നുള്ളതിന് ആയത്തിലെ വാക്കുകളും സന്ദർഭവും സാക്ഷ്യം വഹിക്കുന്നുണ്ട് താനും. സുലൈമാൻ (അ) പക്ഷികളെ പരിശോധിച്ചപ്പോഴാണല്ലോ അദ്ദേഹം ഞാൻ ഹുദ്ഹുദിനെ കാണുന്നില്ല (لاأَرَى الْهُدْهُدَ) എന്ന് പറഞ്ഞത്. അപ്പോൾ പക്ഷികളിൽപെട്ട ഒന്നായിരിക്കണ്ടേ ഹുദ്ഹുദ് ?!. ഒരാൾ പെട്ടിയിലെ സാധനം പരിശോധിക്കുമ്പോൾ ഇതിൽ പൊന്ന് കാണുന്നില്ല എന്ന് പറയുന്നുവെങ്കിൽ പൊന്ന് എന്ന് പേരുള്ള അയൽപക്കത്തെ തട്ടാനെയാണ് അയാൾ ഉദ്ദേശിച്ചതെന്ന് ആരെങ്കിലും പറയുമോ ?! അല്ലെങ്കിൽ, ഒരു അദ്ധ്യാപകൻ വിദ്യാർത്ഥിയുടെ പാഠക്കുറിപ്പ് നോക്കിക്കൊണ്ട് ഇതിൽ വള്ളിയും പുള്ളിയും കാണുന്നില്ല എന്ന് പറഞ്ഞാൽ അർത്ഥം വള്ളി എന്നു പേരുള്ള ഈഴവസ്ത്രീയും, തടവുകാനെ *(*)*യും കാണുന്നില്ല എന്നാണെന്ന് കരുതാമോ.?! ആദ്യത്തേതിൽ സ്വർണവും, രണ്ടാമത്തെതിൽ അക്ഷരങ്ങളിൽ കൊടുക്കേണ്ടതുള്ള ചില ചിഹ്നങ്ങളും തന്നെയാണുദ്ദേശ്യം എന്നു വ്യക്തമാണ് . പക്ഷികളെ പരിശോധിക്കുമ്പോൾ ഹുദ്ഹുദിനെ കാണുന്നില്ലെന്ന് പറയുമ്പോഴത്തെ സ്ഥിതിയും ഇത് തന്നെ. ഇതെല്ലാം സാഹിത്യശാസ്ത്രത്തിൽ (علم البلاغة)പരിചയമുള്ളവർക്കറിയാവുന്നതാണ്.

നബിമാർ മുഖേന അല്ലാഹു വെളിപ്പെടുത്താറുള്ള ചില അസാധാരണ സംഭവങ്ങളെക്കുറിച്ച് ക്വുർആനിലോ ഹദീഥിലോ കണ്ടാൽ സാധാരണ സംഭവങ്ങളാക്കി തരംതാഴ്ത്തുവാൻ ഇക്കൂട്ടർ നടത്തുന്ന പരിശ്രമങ്ങൾ പരസ്പരം ഒരു ഗൂഢാലോചനപോലും നടത്തിക്കൊണ്ടാണ് ചെയ്യുന്നതെന്ന് ഇവരുടെ ചില പ്രസ്താവനകളിൽ നിന്ന് തന്നെ മനസ്സിലാകുന്നു. ഇവരിൽ ഇന്ന് നമ്മുടെ രാജ്യങ്ങളിൽ തലയെടുപ്പുള്ള ഒരാൾ അല്പം കൊല്ലങ്ങൾക്ക് മുമ്പ് തനിക്ക് ക്വുർആൻ വ്യാഖ്യാനവിഷയത്തിൽ പല ഉപദേശ നിർദ്ദേശങ്ങളും നൽകിയ ഒരു 'മൗലാന'യെപ്പറ്റി പ്രസ്താവിക്കുന്ന മദ്ധ്യെ ഇങ്ങിനെ പറയുന്നു : എനിക്ക് വിശദീകരിക്കുവാൻ പ്രയാസം തോന്നിയ ചില ഭാഗങ്ങൾ അദ്ദേഹത്തിന്റെ മുമ്പിൽ വെച്ചപ്പോൾ അദ്ദേഹത്തിനവിടെ ഒരു പ്രയാസവും ഉണ്ടായിരുന്നില്ല. കാരണം, അതെല്ലാം അദ്ദേഹം ദീർഘകാലത്തെ പരിശോധനകൾ കഴിച്ചു സ്വരൂപിച്ചുവെച്ച തീരുമാനങ്ങളായിരുന്നു....എനിക്ക് തെറ്റുപറ്റിപ്പോയെങ്കിലോ എന്നോർത്തു ഞാൻ ചോദിക്കാത്ത ചില വശങ്ങളും എടുത്തു എന്നെ അദ്ദേഹം ഓർമപ്പെടുത്തി. 'ഹുദ്ഹുദ്', 'നംലത്ത്' ഇവയെല്ലാം അതിൽപെട്ടതാണ്.

ആലോചിച്ചു നോക്കുക: അടുത്തകാലംവരെ നടപ്പിലില്ലാത്ത ഇമ്മാതിരി വ്യാഖ്യാനങ്ങൾ, ഇപ്പോൾ ചില ആളുകൾ തങ്ങളുടെ താല്പര്യങ്ങൾക്കൊത്തവണ്ണം തല കാഞ്ഞാലോചിച്ചു സ്വരൂപിച്ചുണ്ടാക്കിയതാണെന്നും, അവരത് പ്രചരിപ്പിക്കുവാൻ കൂട്ടുശ്രമം നടത്തിവരുന്നുവെന്നുമല്ലേ ഈ പ്രസ്താവനയിൽ കാണുന്നത്?! അതെ, ആധുനിക ഭ്രമം പിടിപെട്ടവരും, ഖാദിയാനി എന്ന അഹ്മദിയ്യാ മതക്കാരും മറ്റും ഉടലെടുത്തു തുടങ്ങിയതുമുതൽ പുറത്തിറങ്ങുന്നതാണ് ഈ വക അർത്ഥ വ്യാഖ്യാനങ്ങൾ. താഴെ കാണുന്നതുപോലുള്ള ചില ക്വുർആൻ വചനങ്ങൾ ഓർമവരികയാണ്:

1. ഹൃദയത്തിൽ വക്രതയുള്ളവർ, കുഴപ്പമുണ്ടാക്കുവാനും, വ്യാഖ്യാന മുണ്ടാക്കുവാനും ഉദ്ദേശിച്ചുകൊണ്ട് ക്വുർആനിലെ മുതശാബിഹ് *(*)* കളുടെ (പരസ്പര സാദൃശ്യമുള്ളവയുടെ) പിന്നാലെ കൂടുന്നതാണ്. (ആലു-ഇംറാൻ :7)

2. എല്ലാ നബിമാർക്കും മനുഷ്യരിലും ജിന്നുകളിലുംപെട്ട പിശാചുക്കളെ നാം ശത്രുക്കളാക്കി

***(*) പുള്ളി എന്ന വാക്കിന് തടവുകാരൻ എന്നർത്ഥമുണ്ട്.***

വെച്ചിട്ടുണ്ട്. അവരിൽ ചിലർ ചിലരോട് കൃത്രിമമായി അലങ്കാരവാക്കുകൾ സ്വകാര്യഭാഷണം നടത്തുന്നതാണ് (അൻആം :112)

3. നിങ്ങളോട് തർക്കം നടത്തുവാനായി പിശാചുക്കൾ തങ്ങളുടെ ബന്ധുക്കളോട് സ്വകാര്യഭാഷണം നടത്തുന്നതാണ്. നിങ്ങൾ അവരെ അനുസരിക്കുന്ന പക്ഷം നിങ്ങൾ മുശ്‌രിക്കുകളായിരിക്കും. (അൻആം :121) അല്ലാഹു നമ്മെ കാക്കട്ടെ, ആമീൻ.

എനി 2-ാമത്തെ ന്യായം ഇതാണ് : അല്ലാഹു ഓരോതരം സൃഷ്ടികളെ ഓരോതരം സ്വഭാവങ്ങളോടുകൂടി സൃഷ്ടിച്ചിട്ടുണ്ടെന്നും അതിന് അല്ലാഹു മാറ്റം വരുത്തുകയില്ലെന്നും അല്ലാഹു തന്നെ ക്വുർആനിൽ (30:30-ൽ) പ്രഖ്യാപിച്ചിട്ടുണ്ട് لاتبديل لخلق الله എന്ന വാക്കിന്റെ അർത്ഥം അതാണ്. ഇതാണതിന്റെ ചുരുക്കം. അല്ലാഹു ഓരോ വസ്തുവിനും നൽകിയിട്ടുള്ള സ്വഭാവത്തിലൊന്നും അവൻ ഒരിക്കലും മാറ്റം വരുത്തുകയില്ലെന്നല്ല വാസ്തവത്തിൽ ഈ വാക്യത്തിന്റെ താൽപര്യം. 'അല്ലാഹു മാറ്റം വരുത്തുകയില്ല' എന്ന് ഈ ആയത്തിൽ പറഞ്ഞിട്ടുമില്ല 'അല്ലാഹുവിന്റെ സൃഷ്ടിപ്പിന് യാതൊരു മാറ്റവുമില്ല'. എന്നാണ് ഈ വാക്യത്തിന്റെ ശരിയായ അർത്ഥം. ഈ അർത്ഥം നാം മാത്രം പറഞ്ഞതല്ല. ഇവർ തന്നെയും തങ്ങളുടെ കൃതികളിൽ തൽസ്ഥാനത്ത് (സൂ:റൂമിൽ) വെച്ച് ഇതേ അർത്ഥമാണ് അതിന് കൊടുത്തിട്ടുള്ളതും. അല്ലാഹുവിന്റെ സൃഷ്ടിപ്പിന്-അഥവാ ഓരോന്നിനും അവൻ നൽകിയ രൂപം, സ്വഭാവം മുതലായ പ്രകൃതി വിശേഷങ്ങൾക്ക് മാറ്റം വരുത്തുവാൻ ആർക്കും സാധ്യമല്ല; അവയൊന്നും മാറ്റത്തിരുത്തങ്ങൾ സ്വീകരിക്കുന്നതുമല്ല എന്നൊക്കെയാണിതിന്റെ സാരം.

ഓരോ വസ്തുക്കളിലും സാധാരണ നാം കണ്ടുവരാറുള്ള സ്വഭാവ പ്രകൃതികളിൽ അല്ലാഹു ഒരിക്കലും മാറ്റം വരുത്തുകയില്ലെന്ന് സ്ഥാപിച്ചുകിട്ടിയാൽ അതുവഴി ഇവർക്ക് പല നേട്ടങ്ങളും ലഭിക്കാനുണ്ട്. തീയിന്ന് ഒരിക്കലും തണുപ്പുണ്ടാകയില്ല എന്ന് പറഞ്ഞു ഇബ്റാഹീം നബി (അ) അഗ്നിയിൽ നിന്നും രക്ഷപ്പെട്ട സംഭവത്തെ നിഷേധിക്കാം. മരക്കൊത്തിയും ഉറുമ്പും സംസാരിക്കയില്ലെന്ന് പറഞ്ഞു ആ സംഭവങ്ങളെയും തള്ളിക്കളയാം. വടികൊണ്ടടിച്ചാൽ സമുദ്രം പിളരുകയില്ലെന്ന്‌വെച്ച് മൂസാ നബി(അ)യും ഇസ്‌റാഈല്യരും അസാധരണ രൂപത്തിൽ ചെങ്കടൽ കടന്ന സംഭവത്തെയും ഖണ്ഡിക്കാം. അങ്ങിനെ പലതും لاتبديل لخلق الله എന്നതിന്റെ താൽപര്യം ഇവർ കാണിച്ച മാതിരിയാണെങ്കിൽ, ഈസാ (അ) പിതാവില്ലാതെ ജനിച്ചതെങ്ങിനെയാണ്? മരണപ്പെട്ടവരെ ജനിപ്പിക്കുക, കളിമണ്ണുകൊണ്ട് കുരുവികളെ ഉണ്ടാക്കി വിടുക മുതലായ (സൂ:ആലുഇംറാൻ 49-ൽ പ്രസ്താവിച്ച) അമാനുഷിക കൃത്യങ്ങൾ അദ്ദേഹത്തിന്റെ കൈക്ക് എങ്ങനെ നടക്കും? മൂസാ നബി(അ)യുടെ വടി ഒരു പെരുമ്പാമ്പായി മാറുകയും, ജാലവിദ്യക്കാരുടെ വടികളും കയറുകളും വിഴുങ്ങുകയും ചെയ്തതെങ്ങിനെ? ആലോചിച്ചു നോക്കുക.

ഓരോ വസ്തുവിന്നും ചില പ്രത്യേക സ്വഭാവ പ്രകൃതികൾ അല്ലാഹു നിശ്ചയിച്ചിട്ടുണ്ട്. അതിൽ മറ്റാർക്കും യാതൊരു മാറ്റവും വരുത്തുക സാധ്യമല്ല. പക്ഷേ, അല്ലാഹു ഉദ്ദേശിക്കുമ്പോൾ, അവൻ ഉദ്ദേശിക്കുന്ന മാറ്റങ്ങൾ അതിൽ വരുത്തിക്കൂടാ എന്നില്ലതാനും. നമ്മുടെ നിത്യപരിചയത്തെ അടിസ്ഥാനമാക്കി ചില വസ്തുക്കളുടെ പ്രകൃതിയായി നാം ചില കാര്യങ്ങളെ ഗണിച്ചുവരുന്നു. അതിന്നെതിരിൽ വല്ലതും സംഭവിച്ചു കാണുമ്പോൾ നാമതിന് പ്രകൃതി വിരുദ്ധമെന്നോ, അസാധാരണമെന്നോ വിധി കൽപിക്കുന്നു. അത്രമാത്രം. ഒരു പക്ഷേ, നാം കണ്ടുവരുന്ന ഈ പ്രകൃതി നിയമങ്ങൾക്കെല്ലാം നിദാനമായ മറ്റൊരു പ്രകൃതി

*(*) മുതശാബിഹിനെക്കുറിച്ച് മുഖവുരയിൽ വിവരിച്ചിട്ടുണ്ട്.*

നിയമം, അല്ലെങ്കിൽ കാരണങ്ങൾക്കെല്ലാം കാരണമാകുന്ന മറ്റൊരു വ്യവസ്ഥ, അതുമല്ലെങ്കിൽ, ഭൗതിക പ്രകൃതിക്കതീതമായ ഒരു അഖിലാണ്ഡ വ്യവസ്ഥ അല്ലാഹുവിങ്കൽ ഉണ്ടായിരിക്കും الله اعلم.

എനി, لاتبديل لخلق الله എന്ന വാക്യത്തിന്റെ താൽപര്യം ഇവർ പറഞ്ഞ പോലെയാണെന്ന് വെച്ചാൽപോലും, നമ്മുടെ ഉറുമ്പിന്റെയും, മരക്കൊത്തിയുടെയും സംഭവങ്ങൾ അതിന് വിരുദ്ധമാകുന്നില്ല. അവ മനുഷ്യഭാഷയിൽ സംസാരിച്ചുവെന്നും, മനുഷ്യൻ ഗ്രഹിക്കുന്ന അതേ രൂപത്തിൽ തന്നെ ഗ്രഹിച്ചുവെന്നും വന്നാൽ മാത്രമേ പ്രത്യക്ഷത്തിലെങ്കിലും അത് ആ വാക്യത്തിന് എതിരാവുകയുള്ളൂ. 16-ാം വചനത്തിൽ علمنا منطق الطير(പക്ഷികളുടെ സംസാരം നമുക്ക് പഠിപ്പിക്കപ്പെട്ടിരിക്കുന്നു) എന്ന് സുലൈമാൻ നബി (അ) പറഞ്ഞുവല്ലോ. 'ഇതിന്റെ വ്യാഖ്യാനത്തിൽ ഇമാം ബൈദ്വാവിയുടെ വിവരണം ശരിവെച്ചുകൊണ്ട് ഇവർ തന്നെ പ്രസ്താവിക്കുന്നത് നോക്കുക : ഇതിന്റെ വ്യാഖ്യാനത്തിൽ പലരും പലതും എഴുതിയിട്ടുണ്ട്. എല്ലാ ജീവികൾക്കും അവയുടെ വിചാരങ്ങളും, വികാരങ്ങളും പ്രകടിപ്പിക്കുവാൻ ചില ശബ്ദങ്ങളുണ്ടെന്നും ആ ശബ്ദങ്ങളുടെ അർത്ഥം മനസ്സിലാക്കുവാനുള്ള കഴിവ് ദൈവികമായി സുലൈമാൻ നബി(അ)ക്ക് ലഭിച്ചിരിക്കാമെന്നുമാണ് ഇമാം ബൈദ്വാവി അദ്ദേഹത്തിന്റെ തഫ്സീറിൽ പറയുന്നത്. ആ വ്യാഖ്യാനമാണ് കൂടുതൽ സ്വീകാര്യമായി തോന്നുന്നത്. സുലൈമാൻ നബി(അ) യുടെ സേനാ വിഭാഗങ്ങളിൽ ഒരു വിഭാഗം പക്ഷികളായിരുന്നുവെന്ന് 17-ാം വാക്യത്തിൽ പറയുന്നുണ്ടല്ലോ. സൈന്യത്തിൽ പക്ഷികളുടെ ഉപയോഗം എന്തെന്ന് എല്ലാവർക്കും അറിയാം. വാർത്തകൾ അങ്ങോട്ടും ഇങ്ങോട്ടും എത്തിക്കുക, വല്ല വിശേഷങ്ങളും കണ്ടാൽ അവയുടെ ഭാഷയിൽ അവരുടെ നാഥന്മാരെ അറിയിക്കുക ഇവയെല്ലാമാണ് അവയുടെ ജോലി. അപ്പോൾ ആ നിലക്ക് ഇവയെ ഉപയോഗപ്പെടുത്തുമ്പോൾ അവയുടെ റിപ്പോർട്ടുകളും, അവ നൽകുന്ന സൂചനകളും അവയുടെ നാഥൻമാർ ശരിക്ക് പഠിച്ചിരിക്കണം, അത് ഞങ്ങൾ പരിചയിച്ചു വെച്ചിട്ടുണ്ടെന്നാണ് സുലൈമാൻ നബി (അ) പറയുന്നത്'.

അൽപമൊന്ന് ആലോചിച്ചു നോക്കുക! നാം ഇപ്പോൾ വായിച്ച ഈ പ്രസ്താവന - അതിൽ അൽപം ചില നീക്കുപോക്കുകൾ ഉണ്ടെങ്കിലും - പുറപ്പെടുവിച്ച അതേ ആളുകൾ പിന്നീട് രണ്ട് ആയത്തുകൾ കഴിഞ്ഞപ്പോഴേക്കും ഇതെല്ലാം മറന്നുകൊണ്ട് അതൊക്കെ അല്ലാഹു നൽകിയ പ്രകൃതിക്ക് വിരുദ്ധമാണെന്നും لاتبديل لخلق الله എന്ന ക്വുർആൻ വാക്യത്തിന് എതിരാണെന്നും സമർത്ഥിക്കുന്നതും മറ്റും കാണുമ്പോൾ ആർക്കാണ് ആശ്ചര്യം തോന്നാത്തത് ?! ഈ പ്രസ്താവന മനഃപൂർവ്വം ചെയ്ത ഒരാൾ, പിന്നെയും ഉറുമ്പിനെയും,മരക്കൊത്തിയെയും മനുഷ്യനാക്കുവാൻ ശ്രമിക്കുന്നതെന്തിനാണ്?! പുത്തൻ ആദർശങ്ങൾ പ്രചരിപ്പിക്കുന്നതിലും വേണ്ടേ ഒരു സ്ഥിരതയും മനസ്സാക്ഷിയും?!

## ചില മുട്ടുചോദ്യങ്ങൾ

ഇക്കൂട്ടർ ചില മുട്ടുചോദ്യങ്ങൾ ചോദിക്കുന്നു: സുലൈമാൻ നബി (അ) ഫലസ്തീനിൽ നിന്നും യമനിലേക്കാണ് പോകുന്നത്. ഏതാണ്ട് 1500 നാഴിക അകലെയാണത്. ഇതിനിടക്ക് ഒരു ഉറുമ്പിന്റെ സംസാരം മാത്രമേ അദ്ദേഹം കേട്ടിട്ടുള്ളൂ? സുലൈമാൻ നബിയെ ഉറുമ്പ് എങ്ങിനെ അറിഞ്ഞു? മുമ്പ് കണ്ടിട്ടുണ്ടോ? വമ്പിച്ച ആ പട്ടാളത്തിന്റെ വലിപ്പം അതെങ്ങിനെ നോക്കിക്കണ്ടു? എന്നൊക്കെയാണ് ഉറുമ്പിനെക്കുറിച്ചുള്ള ചോദ്യങ്ങൾ. ഇവക്ക് മറുപടി പറയുവാൻ ഒരിക്കലും സാധ്യമല്ല എന്ന് ഇവർ സ്വയം വിധി കൽപിക്കുകയും ചെയ്യുന്നു. മരക്കൊത്തിയെ

സംബന്ധിക്കുന്ന ചോദ്യാവലിയുടെ ചുരുക്കം ഇതാണ് : ഒരു മനുഷ്യന്റെ ബുദ്ധിയല്ലേ മരക്കൊത്തിയിൽ കാണുന്നത്? അല്ലാഹുവിന്റെ ഏകത്വത്തെയും, ബിൽകീസിന്റെ സിംഹാസനത്തെയുംകുറിച്ചു അതെങ്ങിനെ അറിഞ്ഞു? സൂര്യനെ ആരാധിച്ചുകൂടാ എന്നും, പിശാചാണ് സബഉകാരെ വഴിപിഴപ്പിച്ചതെന്നും എങ്ങിനെ മനസ്സിലാക്കി ?.....ഇതൊക്കെ മനസ്സിലാക്കുവാൻ അതിന്നെവിടെയാണ് ബുദ്ധിയും ചിന്താശീലവും? ദിവസം 100 നാഴികയിലേറെ പറക്കാൻ മരക്കൊത്തിക്ക് കഴിവില്ല. അപ്പോൾ 1500 നാഴിക ദൂരത്തേക്കൊരു കത്ത് കൊണ്ടുപോയി മടങ്ങാൻ അതിന് ഒരു മാസം വേണ്ടേ? അപ്പോഴേക്കും ഒരു പ്രബലരാഷ്ട്രത്തോട് യുദ്ധത്തിന് പുറപ്പെട്ട ആ പട്ടാളത്തിന്റെ നില അപകടത്തിലാവുകയില്ലേ...?

കൂടാതെ-മറ്റു പല സംഭവങ്ങളിലെന്ന പോലെ-ഈ കഥയിലും ജനമദ്ധ്യെ പ്രചാരത്തിലുള്ള ഊഹാപോഹങ്ങളെ പൊക്കിപ്പിടിച്ചുകൊണ്ടുള്ള പരിഹാസ ചോദ്യങ്ങൾ വേറെയും കാണാം. അതിലേക്ക് നാമിപ്പോൾ തിരിയുന്നില്ല. കണ്ടതും കേട്ടതുമെല്ലാം അപ്പടി രേഖപ്പെടുത്താറുള്ള ചില ഗ്രന്ഥകാരൻമാരുടെ കൃതിയിൽ സ്ഥലം പിടിച്ചിരിക്കുന്ന അത്തരം കഥാവിസ്തീർണങ്ങളെയും, പാമരൻമാരുടെ ഇടയിൽ പ്രചാരത്തിലുണ്ടാകുന്ന ഇതിഹാസങ്ങളെയും ആദ്യം കൂട്ടിയിണക്കി ഒരു കഥാരൂപം ഉണ്ടാക്കുക, പിന്നീട് അതാണ് പൊതുവിൽ മുസ്ലിംകൾ വിശ്വസിച്ചു വരുന്നതെന്ന് വരുത്തിത്തീർക്കുക, തുടർന്നുകൊണ്ട് സംഭവം അപ്പാടെ ഖണ്ഡിക്കുക, പകരം ഒരു പുതിയ രൂപം അവതരിപ്പിക്കുക, ഇതെല്ലാം ഇവരുടെ പതിവാണെന്ന് നാം മുമ്പേ ചൂണ്ടിക്കാട്ടിയിട്ടുള്ളതാണ്.

ഇവർ 1500 നാഴിക കണക്കാക്കിയത് ഫലസ്തീനിൽ നിന്ന് യമനിലേ ക്കായിരിക്കുമല്ലോ? ***(*)*** അന്ന് ഫലസ്തീൻ രാഷ്ട്രത്തിന്റെ തെക്കേ അതിരും, യമൻ രാഷ്ട്രത്തിന്റെ വടക്കേ അതിരും എവിടെയായിരുന്നു? സുലൈമാൻ നബി(അ)യും പട്ടാളവും ഉന്നംവെച്ചുപോകുന്നത് എങ്ങോട്ടായിരുന്നു? ഉറുമ്പിനെ കണ്ടതും, മരക്കൊത്തിയുടെ സംഭവം നടന്നതും എവിടെ എത്തിയപ്പോഴാണ്? ഇതൊന്നും ഉറപ്പിച്ചു പറയുവാൻ യാതൊരു തെളിവും ഇല്ല. അത്പോലെത്തന്നെ, മരക്കൊത്തി അറിയിച്ച വാർത്തകൾ-ഇവരുടെ ഭാഷയിൽ പറഞ്ഞാൽ പട്ടാള ഉദ്യോഗസ്ഥന്റെ റിപ്പോർട്ട്-കിട്ടുന്നതിന് മുമ്പ് സബഇലെ രാജ്ഞിയെക്കുറിച്ച് സുലൈമാൻ നബി(അ)ക്ക് കാര്യമായ വല്ല വിവരങ്ങളും ലഭിച്ചിരുന്നുവെന്ന് കാണിക്കുന്ന തെളിവും ഖുർആനിൽ ഇല്ല. വേണമെങ്കിൽ ഖുർആനിൽ തെളിവു കാണുന്നത് മറിച്ചാണ് താനും. (ഇതിനെപ്പറ്റി വഴിയെ പ്രസ്താവിക്കാം) എന്നിരിക്കെ, സബഇലെ രാജ്ഞി യുദ്ധത്തിന്ന് പുറപ്പെടുന്നുണ്ടെന്ന് എങ്ങിനെയോ കേട്ടത് നിമിത്തം അവരോടങ്ങോട്ട് ചെന്നു യുദ്ധം ചെയ്വാനാണ് സുലൈമാൻ നബി(അ)യും സൈന്യവും യമനിലേക്ക് പുറപ്പെട്ടിരുന്നത് എന്ന് ഇവർ സ്വയം സങ്കൽപ്പിച്ചു രൂപപ്പെടുത്തിയത് മാത്രമാണ്.

ഏതായാലും, അദ്ദേഹം പോകുന്ന വഴിക്ക് ഒന്നല്ല, വളരെ ഉറുമ്പിൻ കൂട്ടങ്ങൾ തന്നെ കണ്ടിരിക്കാം. പക്ഷേ, ഒരു കൂട്ടത്തെയും, ഒരു ഉറുമ്പിന്റെ സംസാരത്തെയും സംബന്ധിച്ച് മാത്രമേ അല്ലാഹു നമുക്ക് പറഞ്ഞുതന്നിട്ടുള്ളൂ. അസാധാരണമായ ഒരു പ്രത്യേക സംഭവമായതുകൊണ്ടാണ് അല്ലാഹു അത്മാത്രം പ്രസ്താവിച്ചതെന്നത്രെ നാം കരുതുന്നത്. ഈ സൂറത്തിലെ 15 മുതൽ 19 കൂടിയ വചനങ്ങൾ തുറന്ന ഹൃദയത്തോടെ-മുൻകൂട്ടിയുള്ള യാതൊരു തീരുമാനവും ആഗ്രഹവും

***(*) രണ്ടു രാജ്യങ്ങളുടെ പടം 8-ലും 10-ലും കാണാം***

മനസ്സിൽവെക്കാതെ-വായിച്ചു നോക്കുന്ന ഏതൊരു സത്യവിശ്വാസിക്കും അതാണ് മനസ്സിലാവുക. അപ്പോൾ കോടിക്കണക്കിലുള്ള ഉറുമ്പുകളെപ്പറ്റി ക്വുർആൻ മൗനമവലംബിച്ചതിൽ പരിഭവിക്കുവാനൊന്നും വക കാണുന്നില്ല. ഒരാൾ തന്റെ ഒരു നീണ്ട യാത്രാവിവരണത്തിൽ വഴിക്ക് വെച്ച് ഒരാളുമായുണ്ടായ വല്ല സംഭാഷണമോ സംഭവമോ പറഞ്ഞുകണ്ടാൽ, അയാൾ ആ യാത്രയിൽ മറ്റാരെയും കണ്ടില്ലെന്ന് എങ്ങിനെ ഊഹിക്കാം ?!

സുലൈമാൻ നബി(അ)യുടെ സൈന്യത്തിൽ പക്ഷിവിഭാഗവും ഉണ്ടായിരുന്നുവെന്നും, വാർത്തകൾ അങ്ങുമിങ്ങും എത്തിക്കലും, വിശേഷ വർത്തമാനം അവയുടെ നായകൻമാർക്ക് എത്തിച്ചുകൊടുക്കലുമാണവയുടെ ജോലിയെന്നും ഇക്കൂട്ടർ തന്നെ പ്രസ്താവിച്ചുവല്ലോ. അപ്പോൾ മരക്കൊത്തി ബിൽക്വീസിന് കത്ത് കൊണ്ടുപോയതിൽ ഇവർ അത്ഭുതപ്പെടുവാൻ ന്യായം കാണുന്നില്ല. പിന്നെ, വഴിദൂരത്തിന്റെ കാര്യമാണുള്ളത്. 1500 നാഴിക പോയി മടങ്ങാൻ മരക്കൊത്തിക്ക് ചുരുങ്ങിയത് ഒരു മാസം പിടിക്കുമെന്നും, അപ്പോഴേക്കും പട്ടാളത്തിന്റെ കാര്യം കുഴപ്പത്തിലാകുമെന്നുമാണ് ഇവർ തട്ടിവിടുന്നത്. ഇത് ഒട്ടും പ്രസക്തമല്ലാത്ത ഒരു ജൽപനമാണ്. കാരണം ഹുദ്ഹുദ് എന്ന് പേരുള്ള ഒരു ഉദ്യോഗസ്ഥനാണ് കത്തു കൊണ്ടുപോയതെങ്കിൽ അവന്നും വേണ്ടേ ആ 1500 നാഴികക്ക് ഒരുമാസക്കാലം ? അല്ല അധിലധികം തന്നെ കാലം വേണ്ടതില്ലേ എന്നാണ് നമുക്ക് ചോദിക്കാനുള്ളത്. ഒരു മരക്കൊത്തിപ്പക്ഷി വായുവിൽ കൂടി യാതൊരു വളവും തിരിവുമില്ലാതെ, ഒരേ നേർരേഖ പിടിച്ചു അതിവേഗത്തിൽ പറന്നുപോകുന്നതിനെക്കാൾ എളുപ്പത്തിൽ ഇവരുടെ ഉദ്യോഗസ്ഥന് യമനിൽ പോയിവരുവാൻ കഴിയുമെന്നോ ?! കഴിയുമെന്ന് പറയുവാൻ ഇവർക്ക് മാത്രമേ ധൈര്യം വരികയുള്ളൂ. കാടും മലയും ചുറ്റി, തരിശും മരുഭൂമിയും തരണം ചെയ്തു വളഞ്ഞുപുളഞ്ഞ മാർഗങ്ങളിൽകൂടിവേണം അന്നവിടങ്ങളിൽ യാത്ര ചെയ്വാൻ. ഇന്നത്തെപ്പോലെയുള്ള പരിഷ്കൃത വാഹനങ്ങളും നിരത്തുകളും അന്നില്ല. (ക്രിസ്ത്വാബ്ദത്തിന് ഏറെക്കുറെ 1000 കൊല്ലം മുമ്പാണ് ഈ സംഭവം നടക്കുന്നത്) ഒട്ടകമോ, കുതിരയോ ആണ് അന്ന് വാഹനങ്ങൾ. അതേ സമയത്ത് കരമാർഗത്തിലൂടെയുള്ള ദൂരത്തെക്കാൾ ഏത്രയോ കുറവായിരിക്കും ആകാശമാർഗത്തിലൂടെയുള്ള ദൂരമെന്നും വ്യക്തമാണ്. (1500 നാഴികയുടെ മതിപ്പ് അപ്പടി സ്വീകാര്യമല്ലെന്ന് നാം ഇതിന് മുമ്പ് ചൂണ്ടിക്കാട്ടിയിട്ടുണ്ട്) ചില പക്ഷികളെ വാർത്തകൾ എത്തിക്കുന്നതിന് ഉപയോഗിക്കുന്ന പതിവ് അന്നും ഇന്നും ഉള്ളതാണ്. സുലൈമാൻ നബി(അ)ക്കാകട്ടെ, അല്ലാഹു പക്ഷികളെ പ്രത്യേകം കീഴ്പ്പെടുത്തിക്കൊടുക്കുകയും ചെയ്തിട്ടുണ്ട്. ചുരുക്കത്തിൽ, ആ കത്ത് കൊടുത്തയക്കുവാൻ പല നിലക്കും മരക്കൊത്തിയാണ് കൂടുതൽ അനുയോജ്യമായത്.

ഓരോ ജീവിക്കും ഓരോ തരത്തിലുള്ള ബോധങ്ങളും ഇംഗിതങ്ങളുമുണ്ട്, അതതിന്റെ വികാരവിചാരങ്ങൾ പ്രകടിപ്പിക്കുവാനും, അതതിനാവശ്യമായ കാര്യങ്ങൾ ഗ്രഹിക്കുവാനും അവയ്ക്ക് അല്ലാഹു പ്രകൃത്യാ ചില കഴിവുകൾ നൽകിയിട്ടുണ്ട് എന്നീ വസ്തുതകൾ പരക്കെ അറിയപ്പെട്ടതാണ് . ഇന്നത്തെ ജന്തുശാസ്ത്രവിദഗ്ധന്മാർക്ക് ഈ തുറയിൽ കൂടുതൽ പുരോഗതി ലഭിച്ചിട്ടുണ്ടെന്ന് വേണം പറയുവാൻ. അവരത് വർദ്ധിപ്പിക്കുവാനായി ഗവേഷണങ്ങളും പരീക്ഷണങ്ങളും നടത്തിവരികയാണ്. ചില ചെടികൾക്കുപോലും ചില വികാരങ്ങൾ ഉണ്ടെന്ന് കൂടി ശാസ്ത്രജ്ഞൻമാർ സിദ്ധാന്തിക്കുന്നത് കാണാം. ഉറുമ്പിനെപ്പോലെയുള്ള ചില ജീവികളുടെ ഗ്രഹണസാമർത്ഥ്യത്തെയും, വ്യവസ്ഥാബോധത്തെയും കുറിച്ച് പല ശാസ്ത്രവിദഗ്ദന്മാരും അത്ഭുതാവഹമായ വിവരങ്ങൾ നൽകിക്കൊണ്ടിരിക്കുന്നു. (ചുരുക്കം ചിലത് സൂറത്തിന്റെ വിവരണത്തിൽ നാം ചൂണ്ടിക്കാട്ടിയിട്ടുമുണ്ട്) എന്നാൽ, ക്വുർആനിൽ പ്രസ്താവിക്കുന്ന സംഭവങ്ങളുടെ സത്യതയും, സംഭവ്യതയും സ്ഥാപിക്കുവാൻ ആരുടെ അഭിപ്രായവും ആരായേണ്ടതില്ല. അതിന്റെ തന്നെ

പ്രസ്താവനകളും അതിന്റെ ഏറ്റവും അംഗീകൃതവ്യാഖ്യാനമായ നബി വചനങ്ങളും മാത്രം മതി. ഇത് രണ്ടും പരിശോധിച്ചാൽ സാധ്യതയുടെ വൃത്തം കൂടുതൽ വിശാലമായിട്ടാണിരിക്കുന്നത്. അതുകൊണ്ട് ഈ വിഷയകമായി വന്നിട്ടുള്ള ചില ക്വുർആൻ വചനങ്ങളും, ചില നബി വചനങ്ങളും ഇവിടെ ഉദ്ധരിക്കുന്നത് നന്നായിക്കും. ഉറുമ്പിന്റെയും, മരക്കൊത്തിയുടെയും കഥയിലേക്ക് മാത്രമല്ല, മറ്റു പലതിലേക്കും വെളിച്ചം നൽകുവാനും, നിഷ്പക്ഷഹൃദയരായ സത്യവിശ്വാസികൾക്ക് മനോവികാസം വരുത്തുവാനും അവ ഉപകരിക്കുന്നതാണ്. കൂടാതെ, ഇവരുടെ മേൽ കണ്ട മിക്ക ചോദ്യങ്ങൾക്കുമുള്ള സമാധാനവും അവയിൽ നിന്നും ലഭിക്കുന്നതാണ്. إنْ شَاء الله

(1) അല്ലാഹു പറയുന്നു: وَمَا مِن دَآبَّةٍ فِي الأَرْضِ وَلاَ طَائِرٍ يَطِيرُ بِجَنَاحَيْهِ إِلاَّ أُمَمٌ أَمْثَالُكُم – الانعام : ٣٧ (ഭൂമിയിലുള്ള ഏതൊരു പ്രാണി-അഥവാ ജീവി-യാകട്ടെ, രണ്ട് ചിറക്കൊണ്ട് പറക്കുന്ന പക്ഷിയാകട്ടെ, നിങ്ങളെപ്പോലെയുള്ള ചില സമുദായങ്ങളല്ലാതെ മറ്റൊന്നുമല്ല (സൂ:അൻആം.) അപ്പോൾ, ഓരോ ജന്തുവർഗവും ഓരോ സമുദായമാണ്. അതത് സമൂഹത്തിലെ അംഗങ്ങൾക്കിടയിൽ ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിലുള്ള സാമൂഹ്യബന്ധവും, ജീവിതാഭിലാഷവും വിചാര വികാരങ്ങൾ പ്രകടിപ്പിക്കുവാനുള്ള ചില നിശ്ചിത ഭാഷകളും അനിവാര്യമാണ്. ഈ തുറയിൽ അങ്ങേയറ്റം പരിമിതമായ അറിവേ മനുഷ്യന് ഇത്വരെയും ലഭിച്ചിട്ടുള്ളൂ. കൂടുതൽ അറിയുവാൻ ഗവേഷണങ്ങൾ നടത്തപ്പെടുന്നുവെങ്കിലും, അവ ഒരിക്കലും പരിപൂർണമോ, ഖണ്ഡിതമോ ആയിരിക്കയില്ല. സുലൈമാൻ നബി (അ)ക്ക് ഈ തുറയിൽ സിദ്ധിച്ച അറിവാകട്ടെ, ഗവേഷണപരമോ നിരീക്ഷണപരമോ അല്ല. അല്ലാഹു അദ്ദേഹത്തിന് നൽകിയ ഒരു പ്രത്യേക അനുഗ്രഹമായിരുന്നു. ക്വുർആനിൽ നിന്ന് തന്നെ സ്പഷ്ടമായി മനസ്സിലാക്കാവുന്നതാണിത്. എന്നിരിക്കെ, അതിനെ നമ്മുടെ അറിവിന്റെ മാനദണ്ഡംകൊണ്ടളന്നു കണക്കാക്കുന്നത് ശരിയല്ല.

സൂറത്തുന്നൂർ 41ൽ അല്ലാഹു പറയുന്നു: أَلَمْ تَرَ أَنَّ اللَّهَ يُسَبِّحُ لَهُ -الي قوله يفعلون (ആകാശങ്ങളിലും, ഭൂമിയിലും ഉള്ളവരും അണിനിരന്നു-വായുവിൽ ചിറകു വിടർത്തി-കൊണ്ടുള്ള പറവകളും അല്ലാഹുവിന് തസ്ബീഹ് -പ്രകീർത്തനം -നടത്തുന്നുണ്ടെന്ന് നീ കാണുന്നില്ലേ?! എല്ലാറ്റിനും തന്നെ അതതിന്റെ നമസ്കാരവും തസ്ബീഹും അറിയാവുന്നതാണ്. അവർ പ്രവർത്തിക്കുന്നതിനെപ്പറ്റി അല്ലാഹു അറിയുന്നതാണ്) സൂ:ഇസ്റാഉ് 44-ൽ അല്ലാഹു പറയുന്നു: وَإِن مِّن شَيْءٍ إِلاَّ يُسَبِّحُ بِحَمْدَهِ وَلَـٰكِن لاَّ تَفْقَهُونَ تَسْبِيحَهُمْ – الاسراء : ٤٤ (ഒരു വസ്തുവും തന്നെ അല്ലാഹുവിനെ സ്തോത്രം ചെയ്തുകൊണ്ട് പ്രകീർത്തനം ചെയ്യാതെയില്ല. പക്ഷേ, നിങ്ങൾക്ക് അവരുടെ പ്രകീർത്തനം ഗ്രാഹ്യമാകുന്നതല്ല.) എല്ലാ ജീവികൾക്കും ചില അന്തർബോധ ങ്ങളുണ്ടെന്നും അവ അത് പ്രകടമാക്കുമെന്നും, മനുഷ്യന് അത് ഗ്രഹിക്കുവാൻ കഴിയാത്തതാണെന്നും ഈ വചനങ്ങളിൽനിന്നു സ്പഷ്ടമാണല്ലോ. ഈ ഒടുവിലത്തെ വചനത്തിൽ ജീവികൾ മാത്രമല്ല, നിർജ്ജീവ വസ്തുക്കളും ഉൾപ്പടുന്നുവെന്ന് കാണാം. സൂ: അൽബക്വറഃ 74-ൽ കല്ലുകളെക്കുറിച്ച് പ്രത്യേകം അല്ലാഹു ഇങ്ങിനെ പറയുന്നു: وَإِنَّ مِنْهَا لَمَا يَهْبِطُ مِنْ خَشْيَةِ اللَّهِ – البقرة : ٧٤ (നിശ്ചയമായും അവയിൽ ചിലത് അല്ലാഹുവിനെ ഭയന്നു കീഴ്പോട്ട് ഇറങ്ങുന്നവയുണ്ട്) അല്ലാഹുവിന്റെ ഈ പ്രസ്താവനകളിൽ ശരിക്ക് വിശ്വസിക്കുവാൻ സാധിക്കുന്ന ഏവർക്കും, ഉറുമ്പിന്റെയും മരക്കൊത്തിയുടെയും കാര്യത്തിൽ ഇത്ര സംശയങ്ങളൊന്നും തോന്നേണ്ടതായിട്ടില്ല.

സുലൈമാൻ നബി (അ) ഒരിക്കൽ മഴക്ക് വേണ്ടി പ്രാർത്ഥന നടത്തുവാനായി പുറപ്പെട്ടപ്പോൾ ഒരു ഉറുമ്പ് മലർന്നുകിടന്ന് മഴക്ക് വേണ്ടി പ്രാർത്ഥിക്കുന്നത് കണ്ടുവെന്നും, നമുക്ക് വെള്ളം കിട്ടിപ്പോയി, എനി നിങ്ങൾക്ക് മടങ്ങിപ്പോകാം എന്ന് കൂടെയുള്ളവരോട് പറഞ്ഞുവെന്നും ഹാകിം(റ) ഉദ്ധരിച്ച ഒരു ഹദീഥ് 19-ാം വചനത്തിന്റെ വിവരണത്തിൽ നാം ഉദ്ധരിച്ചിട്ടുണ്ട്. പ്രസ്തുത ഹദീഥിനെക്കുറിച്ച് സംസാരിക്കുന്ന കൂട്ടത്തിൽ അല്ലാമാസ്വൻആനീ(റ) പ്രസ്താവിച്ചിട്ടുള്ള ചില വാക്യങ്ങൾ ശ്രദ്ധേയമാകുന്നു. അദ്ദേഹം പറയുന്നു : മഴക്ക് വേണ്ടി പ്രാർത്ഥന നടത്തലും, അതിനായി വെളിസ്ഥലത്ത് (മൈതാനത്തിൽ)പോകലും, പണ്ടേയുള്ള നടപടിയാണെന്നും മഴക്ക് വേണ്ടിയുള്ള പ്രാർത്ഥനാസ്ഥലത്ത് കാലികളെയും കൊണ്ടുപോകുന്നത് നല്ലതാണെന്നും ഈ ഹദീഥിൽ നിന്ന് മനസ്സിലാക്കാം. അല്ലാഹുവിനെക്കുറിച്ചുള്ള അറിവ്, ദിക്ർ (സ്മരണ)എന്നിവയിൽ അവയ്ക്ക് ഒരുതര ബോധമുണ്ട് എന്നും ഇതിൽ നിന്ന് സിദ്ധിക്കുന്നു. ഇത് സംബന്ധമായി പലതും ഉദ്ധരിക്കുവാനുണ്ട്. പക്ഷേ ദീർഘിച്ചുപോകും. അല്ലാഹുവിന്റെ കിത്താബിലെ പല ആയത്തുകളും ഇതിനെപ്പറ്റി മനസ്സിലാക്കിത്തരുന്നുണ്ട്. അതൊക്കെ ദുർവ്യാഖ്യാനം ചെയ്യുന്നവരുടെ വ്യാഖ്യാനങ്ങൾ യാതൊരു അവലംബവും ഇല്ലാത്തവയാണ്.

നബി ﷺ ക്കു പ്രവാചകത്വം സിദ്ധിക്കുന്നതിന് മുമ്പ് തിരുമേനിക്ക് മക്കഃയിലെ ഒരു കല്ല് സലാം പറഞ്ഞിരുന്നതായും, ആ കല്ലിനെ ഞാൻ ഇപ്പോഴും അറിയുമെന്ന് അവിടുന്ന് പറഞ്ഞതായും ഇമാം മുസ്‌ലിം (റ) ഉദ്ധരിക്കുന്നു. തിരുമേനിക്ക് പ്രസംഗിക്കുവാൻ വേണ്ടി മിമ്പർ (പ്രസംഗപീഠം) ഉണ്ടാക്കപ്പെടുന്നതിന് മുമ്പ് പ്രസംഗവേളയിൽ അവിടുന്ന് ചാരിനിൽക്കാറുണ്ടായിരുന്ന ഒരു ഈന്തത്തടി-തിരുമേനി മിമ്പറിൽ കയറി പ്രസംഗിക്കുവാൻ തുടങ്ങിയ അവസരത്തിൽ - അത് പൊട്ടിപ്പിളരുമാറ് അട്ടഹസിക്കുകയും, ശിശുക്കളെപ്പോലെ തേങ്ങിക്കരയുകയും ഉണ്ടായി. തിരുമേനി ഇറങ്ങിവന്നു അതിനെ അണച്ചു കൂട്ടിപ്പിടിച്ചു സമാധാനിപ്പിച്ചപ്പോഴാണ് അത് അടങ്ങിയത്. മുമ്പ് ദിക്ർ കേട്ടുവന്നിരുന്നത് (നഷ്ടപ്പെട്ടുപോയത്)കൊണ്ടാണ് അത് കരഞ്ഞതെന്ന് നബി പറയുകയും ചെയ്തു. ഈ പ്രസിദ്ധ സംഭവം ഇമാം ബുഖാരി (റ)ഉദ്ധരിച്ചിട്ടുള്ളതാണ്.

ഇങ്ങനെ, നമുക്ക് അജ്ഞാതമായ എത്രയോ രഹസ്യങ്ങൾ മനുഷ്യേതര വസ്തുക്കളിൽ ഒളിഞ്ഞുകിടപ്പുണ്ട്. അല്ലാഹു ഉദ്ദേശിക്കുമ്പോൾ അവന്റെ പ്രവാചകൻമാർക്ക് അവയിൽ ചിലത് അവൻ അറിയിച്ചുകൊടുക്കുന്നു. അവർ മുഖേന മാത്രം നാം അതിൽ ചിലത് കേൾക്കുകയും, അതിൽ വിശ്വസിക്കുകയും ചെയ്യുന്നു. മനുഷ്യസഹജമായ അറിവിനും കഴിവിനും അതീതമായതുകൊണ്ട് നാം അതിനെ അമാനുഷിക സംഭവങ്ങളെന്നും, സാധാരണ ലൗകീക നടപടി ക്രമങ്ങൾക്ക തീതമായതുകൊണ്ട് അസാധാരണ സംഭവങ്ങളെന്നും പറഞ്ഞുവരുന്നു.

ഉറുമ്പിനെക്കുറിച്ച് ചോദിച്ചത് പോലെ മരക്കൊത്തിയെക്കുറിച്ചും ഇവർ ചോദിക്കുന്നു: ആ പട്ടാളത്തിൽ ഒരൊറ്റ മരക്കൊത്തിയാണോ ഉണ്ടായിരുന്നത് ? അതിനെ ആസ്പദമാക്കിയാണോ സൈന്യകാര്യങ്ങൾ നടത്തപ്പെട്ടിരുന്നത് ? എന്നൊക്കെ. നമുക്ക് പറയുവാനുള്ളത് ഇത്രമാത്രമാണ്: അതിൽ പക്ഷിവിഭാഗമുണ്ടായിരുന്നതായി അല്ലാഹു നമുക്ക് പറഞ്ഞുതന്നിട്ടുണ്ട്. ഏതെല്ലാം പക്ഷികളാണ്, മരക്കൊത്തി എത്രയാണ് എന്നൊന്നും പറഞ്ഞുതന്നിട്ടില്ല. ഒരു മരക്കൊത്തിയുടെ കഥ മാത്രം അവൻ വിവരിക്കുകയും ചെയ്തിരിക്കുന്നു. ഒരു പക്ഷേ, ആ മരക്കൊത്തി പക്ഷിവിഭാഗത്തിലെ -അല്ലെങ്കിൽ മരക്കൊത്തി വിഭാഗത്തിലെ - നേതാവായിരുന്നുവെന്നും, മറ്റു മരക്കൊത്തികൾക്കില്ലാത്ത വല്ല വിശേഷതയും അതിനുണ്ടായിരുന്നുവെന്നും വരാം. വാസ്തവം അല്ലാഹുവിനറിയാം. ഏതായലും ഈ

മരക്കൊത്തിയെ ആസ്പദമാക്കിയല്ല ആ പട്ടാളത്തിന്റെ കാര്യങ്ങൾ നടത്തപ്പെട്ടിരുന്നതെന്ന് നമുക്കും അറിയാം. മറ്റനേകം കാര്യങ്ങളുള്ളതിൽ അതും ഒന്നായിരുന്നുവെന്ന് മാത്രം. സൈന്യത്തിന്റെ മേലധികാരവും, കൈകാര്യവും സുലൈമാൻ നബി(അ)യുടെ കയ്യിലാണെന്നിരിക്കെ ഈ ചോദ്യത്തിന് വലിയ പ്രസക്തിയൊന്നുമില്ല.

18-ാം വചനത്തിന്റെ വിവരണത്തിൽ നാം ഉദ്ധരിച്ചത് പോലെ, ഇബ്നു അബ്ബാസ് (റ) ന്റെ ഒരു പ്രസ്താവനയിൽ പ്രസ്തുത മരക്കൊത്തി ഭൂമിയുടെ അടിയിൽ വെള്ളം സ്ഥിതി ചെയ്യുന്ന സ്ഥാനം സുലൈമാൻ നബി(അ)ക്ക് അറിയിച്ചുകൊടുക്കുമെന്നും, അദ്ദേഹം ആ സ്ഥലത്ത് കുഴിപ്പിച്ചു വെള്ളമെടുക്കുമെന്നും വന്നിട്ടുണ്ട്. ഇതൊന്നും നമ്മുടെ യുക്തിവാദക്കാർക്ക് ഒരിക്കലും സ്വീകരിപ്പാൻ നിവൃത്തിയില്ലല്ലോ. അതുകൊണ്ടാണ് അവർ പരിഹാസപൂർവ്വം മേൽപറഞ്ഞ ചോദ്യം ഉന്നയിക്കുന്നത്. നമ്മെ സംബന്ധിച്ചിടത്തോളം പറയുകയാണെങ്കിൽ, ഇത് അനിഷേധ്യമായ ഒരു യാഥാർത്ഥ്യമായിരുന്നുവെന്ന് ഉറപ്പിച്ചു പറയത്തക്ക തെളിവുകളൊന്നും നമുക്കില്ല. എങ്കിലും, ഈ മരക്കൊത്തിയെക്കുറിച്ച് ഇതിനെക്കാൾ വലിയ സംഭവങ്ങൾ, വ്യക്തമായ ഭാഷയിൽ ക്വുർആൻ പ്രതിപാദിച്ചിട്ടുള്ള സ്ഥിതിക്ക് ഈ പ്രസ്താവനയെ ശരിയായ കാരണം കൂടാതെ തള്ളിക്കളയുന്നത് ശരിയല്ല ***(*)*** അതേ സമയത്ത് കഥാകാരൻമാരുടെ നീണ്ട വിശദീകരണങ്ങൾക്ക് നാമൊട്ടും വില കൽപിക്കുന്നുമില്ല.

# സുലൈമാൻ നബി(അ) സബഉകാരോട് യുദ്ധത്തിന് പുറപ്പെട്ടതായിരുന്നുവോ?

സുലൈമാൻ നബി(അ)യുടെ ഭരണത്തെക്കുറിച്ച് കേട്ടറിഞ്ഞപ്പോൾ അവർക്കുണ്ടായ അഹംഭാവവും, അസൂയയും നിമിത്തം അവർ അദ്ദേഹത്തോട് യുദ്ധം ചെയ്തു രാജ്യം ആക്രമിക്കുവാൻ പരിപാടി ഇട്ടിരുന്നു. ആ വിവരം അദ്ദേഹം എങ്ങിനെയോ അറിഞ്ഞു. അതിനാൽ അങ്ങോട്ട് ചെന്നു യുദ്ധം ചെയ്വാൻ സർവ്വ സൈന്യവിഭാഗങ്ങളെയും ശേഖരിച്ചു ഒരുക്കം നടത്തുകയായിരുന്നു. ഈ അവസരത്തിലാണ് കൂടുതൽ വിവരം അറിയുവാനായി ഹുദ്ഹുദ് എന്ന് പേരുള്ള രഹസ്യ വകുപ്പിലെ ഉദ്യോഗസ്ഥൻ യമനിലേക്ക് പോകുന്നത്. എന്നൊക്കെയാണ് നമ്മുടെ കൂട്ടർ സമർത്ഥിക്കുന്നത്. ഇപ്പറഞ്ഞതെല്ലാം തന്നെ, സംഭവത്തിനൊരു പുതിയരൂപം നൽകുവാൻ പറ്റിയ കണ്ടുപിടുത്തം മാത്രമാകുന്നു. ഇതിന് ഏക തെളിവായി ഇവർ ഉദ്ധരിക്കുന്നത് ഈ സൂറത്തിലെ 31-ാം വചനമാണ്. പോരാത്തത് കുറെ യുക്തിവാദങ്ങളും. ആ വചനത്തിന് ഇവർ കൽപിക്കുന്ന അർത്ഥം വകവെച്ചു കൊടുത്താൽ പോലും, ആ വാക്യം യുദ്ധത്തിന്റെ മൂലകാരണത്തെ വ്യക്തമായി ചൂണ്ടിക്കാട്ടുന്നു എന്ന ഇവരുടെ വാദം ശരിയാകുന്നില്ല. അദ്ദേഹത്തിന്റെ സൈന്യസമേതമുള്ള യാത്രോദ്ദേശ്യം എന്തായിരുന്നുവെന്ന് ക്വുർആനിൽ നിന്ന് വ്യക്തമല്ലാത്തതുകൊണ്ട് നാം അതിൽ മൗനമവലംബിക്കുകയാണ് ചെയ്യുന്നത്. എങ്കിലും ഇവർ സമർത്ഥിച്ച പ്രസ്തുത കാരണവും, ആ അടിസ്ഥാനത്തിലുള്ള വിശദീകരണവും വിമർശനാർഹമാകുന്നു :

31-ാം വചനമെന്ന് പറഞ്ഞത് സുലൈമാൻ നബി(അ) രാജ്ഞിക്കയച്ച കത്തിലെ വാചകമാകുന്നു أَلَّا تَعْلُوا عَلَيَّ وَأْتُونِي مُسْلِمِينَ(നിങ്ങൾ എന്നോട് ഔന്നിത്യം കാണിക്കരുത്. നിങ്ങൾ മുസ്ലിംകളായി-അഥവാ കീഴൊതുങ്ങിയവരായി-എന്റെ അടുക്കൽ വരണം)

ഇതാണ് ആ വചനം. ഇതിന് ഇവർ കൊടുക്കുന്ന അർത്ഥം: നിങ്ങൾ എന്നെ കീഴ്പെടുത്തുവാൻ ഒരുങ്ങേണ്ടാ, (എനിക്ക്) കീഴൊതുങ്ങിയും കൊണ്ട് എന്റെ അടുക്കലേക്ക് വരിക എന്നാകുന്നു. ഇവർ സ്വയം നിർണയിച്ച ആ മൂലകാരണത്തിന്റെ വിവരണത്തിലേക്ക് ക്വുർആനെ യോജിപ്പിക്കുവാൻ വേണ്ടുന്ന ഒരു മുൻകരുതലായിട്ടാണ് ഈ വചനത്തിന് ഈ അർത്ഥം ഇവർ കൊടുത്തിട്ടുള്ളത്. അൽപം അറബി അറിയാവുന്ന ഏവർക്കും ഇത് മനസ്സിലാക്കാം. لا تَعْلُوا عَلَيَّ (ലാ-തഅ്ലൂ-അലയ്യ) എന്ന വാക്കിന്റെ അർത്ഥമെന്ന നിലക്കാണല്ലോ, നിങ്ങൾ എന്നെ കീഴ്പെടുത്തുവാൻ ഒരുങ്ങേണ്ടാ എന്ന് പറഞ്ഞത്. ഇതിൽ ഒരുങ്ങേണ്ടാ എന്നു കൂട്ടിച്ചേർത്തത് ഇവരുടെ ഒരു അലങ്കാരപദമാണെന്ന് സമ്മതിച്ചു കൊടുത്തേക്കുക. പക്ഷേ, കീഴ്പെടുത്തുകയെന്ന് തഅ്ലൂ എന്ന ക്രിയക്ക് അർത്ഥമാക്കിയത് അറബിഭാഷാ മുറപ്രകാരം ശരിയല്ല. കാരണം:

عَلاَ (അലാ) എന്നതിന്റെ നിരോധക്രിയ (نَهِي) രൂപമാണ് لاَتَعْلُوا എന്നത്. ഈ ക്രിയ അകർമകക്രിയ(لازم)യായും, സകർമകക്രിയ(متعدى)യായും ഉപയോഗിക്കപ്പെടും. അകർമകക്രിയയായി വരുമ്പോൾ, അതോട് ബന്ധപ്പെട്ടു നിൽക്കുന്ന അവ്യയങ്ങളുടെ തോതനുസരിച്ച് ഉയർന്നു, പൊന്തി, ഗർവ്വ് കാണിച്ചു, മേന്മ നടിച്ചു, ഔന്നത്യം നടിച്ചു മേലെയായി, പ്രത്യക്ഷപ്പെട്ടു (ارتفع ، استكبر ، تكبر ، تَجَبَّر ، ظهر ، ونَحْوَهَا) എന്നിങ്ങിനെയുള്ള അർത്ഥങ്ങളാണ് അതിനുണ്ടാവുക. സകർമകക്രിയ യാകുമ്പോൾ-അഥവാ നേർക്കുനേരെയുള്ള കർമം(المفعول به) ഉണ്ടാകുമ്പോൾ മാത്രമേ കീഴൊതുങ്ങി, ജയിച്ചടക്കി, കീഴൊതുക്കി, കയറി, വെട്ടി എന്നൊക്കെയുള്ള അർത്ഥങ്ങൾ അതിനുണ്ടാവുകയുള്ളൂ. നിഘണ്ടുക്കളിൽ കാണാവുന്ന ചില ഉദാഹരണങ്ങൾ നോക്കുക:

## 'അലാ' അകർമക ക്രിയയാകുമ്പോൾ (علا اللازم)

1. علا النهار : ارتفع = പകൽ (സൂര്യൻ): ഉയർന്നു
2. علا فى الارض : تجبر وتكبر = ഭൂമിയിൽ: ഗർവ്വ് കാട്ടി, പൊങ്ങച്ചം നടിച്ചു
3. علا بعضهم على بعض : تكبر = ചിലർ ചിലരോട്: അഹംഭാവം നടിച്ചു
4. علا فى المكارم : شرف = ഉൽകൃഷ്ട സ്വഭാവത്തിൽ: ഉയർന്നു, യോഗ്യനായി

---

*(*) ആഫ്രിക്കയിലെ ഒരു സ്കൂൾ കുട്ടിയെപ്പറ്റി പ്രസിദ്ധീകരിക്കപ്പെട്ട വാർത്ത ഒരു നിലക്ക് ഇതിലേറെ ആശ്ചര്യകരമാണ്. ഭൂമിക്കടിയിൽ കിടപ്പുള്ള പല വസ്തുക്കളും ആ കുട്ടിക്ക് സ്വന്തം കണ്ണുകൾകൊണ്ട് കാണാമായിരുന്നുവത്രെ. ഇന്ന സ്ഥലത്ത് എണ്ണയുണ്ട്, വെള്ളമുണ്ട്, സ്വർണമുണ്ട്, കൽക്കരിയുണ്ട് എന്നൊക്കെ അവൻ കുറേനേരം നോക്കിയാൽ അറിയാമായിരുന്നു. വെള്ളത്തെപ്പറ്റി അവൻ സൗജന്യമായി പറഞ്ഞുകൊടുക്കും. മറ്റുള്ളവയെക്കുറിച്ചു പറയണമെങ്കിൽ തക്ക പ്രതിഫലം തന്നെ അവന് ലഭിക്കണം. ഇതായിരുന്നു കുട്ടിയുടെ നില. (എ.ആർ.പി. നിഘണ്ടു: 3-ാം പതിപ്പ്, പേ. 1518 നോക്കുക) മൂന്ന് ദിവസത്തെ യാത്രാദൂരത്തിൽ സ്ഥിതിചെയ്യുന്ന വസ്തുക്കളെ തിരിച്ചറിയുമാറ് കണ്ണിന് മൂർച്ച (കാഴ്ച ശക്തി)യുള്ള ഒരു സ്ത്രീയുടെ പേർ അറബി സാഹിത്യങ്ങളിൽ പ്രസിദ്ധമാണ്. സർകാഉൽ യമാമഃ (زرقاء اليمامة)*

## 'അലാ' സകർമക ക്രിയയാകുമ്പോൾ (علا المتعدى)

5. علا الرجال : قهره وغلبه = പുരുഷനെ: കീഴ്പെടുത്തി, ജയിച്ചടക്കി

6. علا بالسيف :ضربه به = അവനെ വാളുകൊണ്ട്: വെട്ടി

7. علا الجبل : صعده = മല: കയറി

8. علا الدابة : ركبها = മൃഗത്തെ: സവാരി ചെയ്തു (പുറത്തുകയറി)

ഈ ആയത്തിലാകട്ടെ, കർമമില്ലാത്ത രൂപത്തിലാണ് ഈ ക്രിയ വന്നിട്ടുള്ളത്. തൊട്ടുനിൽക്കുന്ന അവ്യയം 3-ാം ഉദാഹരണത്തിലുള്ളത് പോലെ عَلَى എന്നുമാകുന്നു. അപ്പോൾ അതിന് കീഴ്പെടുത്തുക എന്നർത്ഥം വരികയില്ല. ഔന്നിത്യം നടിക്കുക, അഹംഭാവം കാണിക്കുക എന്നിങ്ങിനെയാണ് അർത്ഥമാകുക. കീഴ്പെടുത്തുക എന്ന് അർത്ഥം വരണമെങ്കിൽ 5-ാം ഉദാഹരണത്തിലേത് പോലെയുള്ള കർമം ഉണ്ടായിരിക്കണം.

ആ ആയത്തിലെ 2-ാം വാക്യത്തിന് ഇവർ കൊടുത്ത അർത്ഥത്തിലും സ്വല്പം ആലോചിക്കേണ്ടതുണ്ട്. وَأْتُونِي مُسْلِمِينَ എന്ന വാക്യത്തിന് '(എനിക്ക്) കീഴൊതുങ്ങിയും കൊണ്ട് എന്റെ അടുക്കലേക്ക് വരിക' എന്നാണല്ലോ ഇവർ അർത്ഥം കൊടുത്തത്. ഇതിൽ 'എനിക്ക്' എന്ന് ചേർത്തത് താല്പര്യപൂർവ്വം ചെയ്തതാണ്. മുസ്‌ലിമീൻ (مُسْلِمِينَ) എന്ന വാക്കിനാണ് 'കീഴൊതുങ്ങിയും കൊണ്ട്' എന്ന് അർത്ഥം കൊടുക്കുന്നത്. സുലൈമാൻ നബി(അ)ക്ക് കീഴൊതുങ്ങിക്കൊണ്ട് എന്നോ, അല്ലാഹുവിന് കീഴൊതുങ്ങിക്കൊണ്ട് എന്നോ ആയത്തിൽ വ്യക്തമാക്കിയിട്ടില്ല. അപ്പോൾ, രണ്ടുതരത്തിലും അതിനെ വ്യാഖ്യാനിക്കാമെന്ന് വരാം. രണ്ടിലൊന്ന് നിർണയിക്കുവാൻ എന്തെങ്കിലും തെളിവ് വേണം. മുസ്‌ലിമിന്റെ ബഹുവചനമാണ് മുസ്‌ലിമീൻ എന്ന വാക്ക്. ഈ വാക്ക് സാധാരണമായി ക്വുർആനിലും ഹദീഥിലുമെല്ലാം നിരുപാധികമായി ഉപയോഗിച്ചുവരുന്നത് അല്ലാഹുവിന് കീഴൊതുങ്ങിയവർ-അഥവാ ഇസ്‌ലാമിനെ അംഗീകരിച്ചവർ - എന്ന അർത്ഥത്തിലാണ് هو سمكم المسلمين(അവൻ - അല്ലാഹു - നിങ്ങൾക്ക് മുസ്‌ലിംകൾ എന്ന പേർ വെച്ചിരിക്കുന്നു) എന്ന് ക്വുർആനിൽ അല്ലാഹു തന്നെ പ്രസ്താവിച്ചതാണ്. ഈ ആയത്തിലും അതേഅർത്ഥത്തിലാണുള്ളതെന്ന് ഇതേ സംഭവത്തെക്കുറിച്ച് പ്രസ്താവിക്കുന്ന ഒടുവിലത്തെ ആയത്ത് (44-ാം വചനം) കാണിച്ചു തരുന്നു. ബിൽക്വീസ് സുലൈമാൻ നബി(അ)യുടെ അടുക്കൽ വന്ന് സത്യവിശ്വാസം സ്വീകരിച്ചു മുസ്‌ലിമായതിനെക്കുറിച്ച് അവളുടെ പ്രസ്താവനയാണ് അതിലുള്ളത്. അതിലെ വാചകം ഇതാണ്: قَالَتْ رَبِّ إِنِّي ظَلَمْتُ نَفْسِي وَأَسْلَمْتُ مَعَ سُلَيْمَانَ لِلَّهِ رَبِّ الْعَالَمِينَ (അവൾ പറഞ്ഞു: റബ്ബേ! ഞാൻ എന്നോട് തന്നെ അക്രമം പ്രവർത്തിച്ചിരിക്കുന്നു. ഞാൻ സുലൈമാനോടൊപ്പം ലോകരക്ഷിതാവായ അല്ലാഹുവിന് കീഴൊതുങ്ങുകയും ചെയ്തിരിക്കുന്നു) സുലൈമാൻ (അ) അവൾക്കയച്ചിരുന്ന കത്തിൽ മുസ്‌ലിമായും കൊണ്ട് വരണം എന്ന് ആവശ്യപ്പെട്ടതിന്റെ താൽപര്യം ഇതാണെന്ന് ഈ വാക്യത്തിൽ നിന്നും സ്പഷ്ടമായല്ലോ. അല്ലാത്ത പക്ഷം ഞാൻ സുലൈമാന്ന് കീഴൊതുങ്ങി എന്നായിരുന്നു അവൾ പറയേണ്ടിയിരുന്നത്. മനസ്സാക്ഷിയോടെ ആലോചിച്ചു നോക്കുക. (കൂടുതൽ വിവരം യഥാസ്ഥലത്ത് വെച്ച് നാം ചൂണ്ടിക്കാട്ടിയിട്ടുണ്ട്)

ചുരുക്കത്തിൽ, ബിൽക്വീസ് ഒരു യുദ്ധത്തിന് പ്ലാനിട്ട വിവരം അറിഞ്ഞിട്ടാണ് സുലൈമാൻ നബി(അ) പട്ടാളസമേതം മാർച്ച് ചെയ്തതെന്ന് നിശ്ചയിക്കുവാൻ യാതൊരു തെളിവും ആയത്തിലില്ല. അവളെ ഇസ്‌ലാമിലേക്ക് -തൗഹീദിലേക്ക് -ക്ഷണിച്ചുകൊണ്ടും, തന്റെ ഇസ്‌ലാമിക രാഷ്ട്രത്തോട് അഹങ്കാരവും, ഔന്നത്യവും പ്രദർശിപ്പിക്കുവാൻ ശ്രമിക്കരുതെന്ന് സബഉകാരെ താക്കീത് ചെയ്തുകൊണ്ടുമായിരുന്നു അദ്ദേഹം കത്തയച്ചത്. അഥവാ, മുസ്‌ലിമാവണം, ഇല്ലെങ്കിൽ യുദ്ധം ചെയ്യും എന്നുള്ള ഒരു ഭീഷണിയായിരുന്നില്ല. ഇസ്‌ലാമിലേക്ക് ക്ഷണിച്ചുകൊണ്ടുള്ള ഇത്തരം ക്ഷണങ്ങൾ പ്രവാചകൻമാരുടെ ദൗത്യനിർവ്വഹണത്തിൽപെട്ടതാണ് താനും. നബിപല രാജാക്കൾക്കും, നാടുവാഴികൾക്കും ഇങ്ങിനെ കത്തുകളയച്ചത് പ്രസിദ്ധമാണ്.

ബിൽക്വീസ് രാജ്ഞി ഒരു യുദ്ധത്തിന് വട്ടം കൂട്ടുന്നുണ്ടെന്ന് കേട്ടു പുറപ്പെട്ടതായിരുന്നില്ല സുലൈമാൻ നബി(അ) എന്നാണ് ക്വുർആനിൽ നിന്ന് മനസ്സിലാകുന്നത്. അത്രയുമല്ല, ക്വുർആന്റെ പല പ്രസ്താവനകളും കാണുമ്പോൾ, സബഉ് രാഷ്ട്രത്തിന്റെ സ്ഥിതിഗതികളെക്കുറിച്ച് അധിക വിവരമൊന്നും സുലൈമാൻ നബിക്ക് മുമ്പ് സിദ്ധിച്ചിരുന്നില്ലെന്നും, ഹുദ്ഹുദിന്റെ (മരക്കൊത്തിയുടെ -ഇവരുടെ അഭിപ്രായപ്രകാരം ഹുദ്ഹുദ് എന്ന ഉദ്യോഗസ്ഥന്റെ ) പ്രസ്താവന മുതൽക്കാണ് ആ വിവരം ലഭിച്ചു തുടങ്ങിയതെന്നും കരുതുവാനാണ് ന്യായമുള്ളത്. സബഇനെപ്പറ്റി ഹുദ്ഹുദ് ആദ്യമായി ഷഞ്ഞഞഷഷ്ഷ أَحَطتُ بِمَا لَمْ تُحِطْ بِهِۦ (അങ്ങ് സൂക്ഷ്മമായി അറിഞ്ഞിട്ടില്ലാത്ത ഒരു കാര്യം ഞാൻ സൂക്ഷ്മമായി അറിഞ്ഞിരിക്കുന്നു) എന്നാകുന്നു. തുടർന്ന് പറഞ്ഞ വിവരമൊന്നും അതിന് മുമ്പ് അദ്ദേഹം അറിഞ്ഞിരുന്നില്ലെന്നാണല്ലോ ഈ വാക്ക് കാണിക്കുന്നത് وَجِئْتُكَ مِن سَبَإٍۭ بِنَبَإٍ يَقِينٍ (സബഇൽ നിന്ന് ദൃഢമായ ഒരു വർത്തമാനവും കൊണ്ട് ഞാൻ അങ്ങയുടെ അടുക്കൽ വന്നിരിക്കുകയാണ്) എന്നത്രെ അടുത്ത വാക്യം. ഇതിൽ 'ഒരു വർത്തമാനം' (نَبَأ) എന്ന പ്രയോഗത്തിൽ നിന്ന് ആ വിവരം മുമ്പ് സുലൈമാൻ നബി(അ)ക്ക് അറിയാത്തതാണെന്നും, അദ്ദേഹം ആ വർത്തമാനം പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നില്ലെന്നും വരുന്നു. ദൃഢമായ (يَقِينٍ) എന്ന വിശേഷണം, തന്റെ പ്രസ്താവനയിൽ സംശയത്തിനവകാശമില്ലെന്ന് ബോധ്യപ്പെടുത്തുവാൻ വേണ്ടിയാണ്. അദ്ദേഹം ഏറെക്കുറെ പ്രതീക്ഷിച്ചു കൊണ്ടിരിക്കുന്ന, അല്ലെങ്കിൽ ആഗ്രഹിച്ചുകൊണ്ടിരിക്കുന്ന ഒരു വർത്തമാനമായിരുന്നു അതെങ്കിൽ, بِالنبإاليقين (ദൃഢമായ വർത്തമാനവുംകൊണ്ട്)എന്നായിരുന്നു പറയേണ്ടത്. (അഥവാ ال ചേർത്തു معرفة ആക്കുമായിരുന്നു.) ഇങ്ങിനെയൊക്കെയാണ് അറബി ഭാഷ പ്രയോഗ സമ്പ്രദായം.

ഈ മുഖവുര കഴിഞ്ഞ ശേഷം, സുലൈമാൻ നബി(അ)ക്ക് അജ്ഞാതമായിരുന്ന ആ വർത്തമാനം ഹുദ്ഹുദ് ഇങ്ങിനെ വിവരിക്കുന്നു: إِنِّي وَجَدتُّ امْرَأَةً تَمْلِكُهُمْ(അവരെ ഭരിച്ചു വരുന്ന ഒരു സ്ത്രീയെ ഞാൻ കണ്ടു) ഒരു സ്ത്രീ എന്ന പ്രയോഗത്തിൽ നിന്ന് മനസ്സിലാക്കേണ്ടത് സബഉ് രാഷ്ട്രത്തിന്റെ ആധിപത്യം വഹിക്കുന്ന ആൾ ഒരു സ്ത്രീയാണെന്ന് സുലൈമാൻ (അ) ഇപ്പോൾ നടാടെ അറിയുകയാണെന്നാകുന്നു. അല്ലായിരുന്നുവെങ്കിൽ അവരെ ഭരിച്ചുവരുന്ന സ്ത്രീയെ ഞാൻ കണ്ടു എന്നാണല്ലോ പറയേണ്ടത്. (امرأة എന്നതിനെ معرفة ആകുമായിരുന്നു എന്ന് സാരം)അനന്തരം അവൾക്ക് വേണ്ടതെല്ലാം നൽകപ്പെട്ടിട്ടുണ്ട്. അവൾക്ക് വമ്പിച്ച ഒരു സിംഹാസനവുമുണ്ട്, അവളും ജനതയും സൂര്യാരാധകൻമാരാണ്, എന്നിങ്ങിനെയുള്ള വിവരങ്ങൾ അത് പറയുന്നു. (23 – 26 നോക്കുക) ഇപ്പറഞ്ഞതെല്ലാം സുലൈമാൻ നബി(അ)ക്ക് ഇതിനുമുമ്പ് ശരിക്കറിയാത്ത ആ

'വർത്തമാനത്തി'ന്റെ വിശദീകരണമാണല്ലോ. ഇതിൽ എവിടെയെങ്കിലും ഒരു യുദ്ധഭീഷണിയുടെയോ, യുദ്ധസന്നാഹത്തിന്റെയോ സൂചനപോലും കാണപ്പെടുന്നില്ല. ഈ വാർത്ത ലഭിക്കുന്നതിന് മുമ്പ് സുലൈമാൻ (അ) സബഇനെക്കുറിച്ച് വല്ല അന്വേഷണവും നടത്തിയതായും ക്വുർആൻ സൂചിപ്പിച്ചിട്ടില്ല. ഇപ്പോഴാകട്ടെ, മരക്കൊത്തിയിൽ നിന്ന് കേട്ടവിവരം – സബഇനെ ഭരിക്കുന്നത് ഒരു സ്ത്രീയാണെന്ന് തുടങ്ങിയ വാർത്തകൾ – സത്യമോ അസത്യമോ എന്ന് ഞാൻ പരീക്ഷിച്ചു നോക്കട്ടെ എന്ന് പറഞ്ഞുകൊണ്ട് അതിന്റെ വശം തന്നെ അദ്ദേഹം ഒരെഴുത്ത് കൊടുത്തയക്കുകയാണ് ചെയ്യുന്നത്. (27–ാം വചനം നോക്കുക) ഹുദ് ഹുദ് പ്രസ്താവിച്ച അത്രയും കാര്യങ്ങളെങ്കിലും സബഇനെപ്പറ്റി അദ്ദേഹത്തിന് മുമ്പ് അറിയുമായിരുന്നുവെങ്കിൽ ഈ പരിശോധനക്ക് എന്താണർത്ഥം?!

പ്രസ്തുത കത്തിലെ വാചകമാണ് 31–ാം വചനത്തിലുള്ളത്. അതാകട്ടെ, ഇസ്‌ലാമിലേക്കുള്ള ക്ഷണവും. കത്തുവായിച്ചപ്പോൾ അതയച്ച സുലൈമാൻ നബി(അ) ഒരു സാധാരണമട്ടിലുള്ള രാജാവോ, അതല്ല പ്രവാചകനോ എന്നൊന്നും ബിൽക്വീസിന് മനസ്സിലായില്ല. അതിനാൽ കത്തിനെത്തുടർന്ന് എന്ത് ചെയ്യണമെന്നറിയാതെ രാജ്ഞി വിഷമിച്ചു. അങ്ങനെയാണ് വിഷയം കാര്യാലോചന സഭയുടെ മുമ്പിൽ ചർച്ചക്ക് വെച്ചത്. വേണ്ടിവന്നാൽ നമുക്കൊരു യുദ്ധത്തിനാവശ്യമായ ശക്തിയുണ്ടെന്നും രാജ്ഞിയുടെ യുക്തംപോലെ ചെയ്യാമെന്നും സഭക്കാർ മറുപടിയും പറഞ്ഞു. യുദ്ധത്തിന് ഇടയാക്കുന്നത് നാട്ടിന് ദോഷം ചെയ്യുമെന്ന കാരണത്താൽ, കുറെ സമ്മാനവുംകൊണ്ട് ഈ കത്തയച്ച സുലൈമാന്റെ അടുക്കലേക്ക് ആളയച്ചു നോക്കാമെന്നും, അതിന്റെ പ്രതികരണം അറിഞ്ഞുവേണ്ടത് ചെയ്യാമെന്നുമാണ് ഒടുക്കം തീരുമാനിച്ചത്. ഈ ചർച്ചയിൽ സഭാംഗങ്ങൾ നേരിയ ഒരു യുദ്ധധ്വനി പുറപ്പെടുവിക്കുകയുണ്ടായെങ്കിലും, അത് രാജ്ഞിയും അവരും തമ്മിൽ നടന്ന സംഭാഷണത്തിൽ മാത്രമായിരുന്നുവെന്നും, സുലൈമാൻ നബി(അ)യുടെ എഴുത്ത് കിട്ടിയ ശേഷമായിരുന്നു അതെന്നും പറയേണ്ടതില്ല. ഇത്രയും സംഭവങ്ങൾ വിവരിക്കുന്നതിനിടക്ക് എവിടെയെങ്കിലും ഇവരുടെ വാദത്തിന് – സബഉകാർ യുദ്ധത്തിനൊരുങ്ങുന്നുണ്ടെന്ന് അറിഞ്ഞതുകൊണ്ട് സുലൈമാൻ (അ)അങ്ങോട്ട് യുദ്ധത്തിന് പുറപ്പെട്ടതാണ് എന്നുള്ളതിന്–ഒരു നേരിയ സൂചന പോലും ക്വുർആൻ നൽകുന്നില്ല. ഇതിനെതിരിൽ പലതും നാം കാണുകയും ചെയ്തു. സബഉകാർക്ക് ഇതിന് മുമ്പ് സുലൈമാൻ നബി(അ)യോട് വല്ല അസൂയയും പിടിപെട്ടിട്ടുണ്ടായിരുന്നുവെങ്കിൽ, അവരുടെ സ്വകാര്യ ചർച്ചാവേളയിൽ ഒരു വാക്കെങ്കിലും അതിനെപ്പറ്റി കേൾക്കേണ്ടിയിരുന്നു. അതുമില്ല. സുലൈമാൻ നബി(അ)യുടെ രാഷ്ട്രത്തിന്റെ സ്വഭാവത്തെപ്പറ്റി അവർക്ക് കാര്യമായ വിവരമൊന്നും ഉണ്ടായിരുന്നില്ല എന്നാണ് അവരുടെ സംഭാഷണവും തെളിയിക്കുന്നത് (29–34 വചനങ്ങൾ വായിച്ചു നോക്കുക)

എങ്ങിനെയോ അറിഞ്ഞപ്പോൾ എന്ന് പറഞ്ഞതിൽ വമ്പിച്ച ഒരബദ്ധം ഇവർക്ക് പിണഞ്ഞിട്ടുള്ളത് ഇവർ ഗൗനിച്ചിട്ടില്ലെന്ന് തോന്നുന്നു. കാരണം : ഇവരുടെ വാദപ്രകാരം, ഹുദ്ഹുദ് എന്നുപേരുള്ള സ്വകാര്യവകുപ്പിലെ തലവൻ നേരിൽ തന്നെ യമനിൽപോയി അവിടത്തെ വർത്തമാനങ്ങൾ ഗൂഢമായി അറിഞ്ഞു വന്നിരിക്കയാണല്ലോ. അപ്പോൾ പിന്നെ എങ്ങിനെയോ അറിഞ്ഞപ്പോൾ എന്ന വാക്കിന് സ്ഥാനമില്ല. ഇതേ ഉദ്യോഗസ്ഥന്റെ (ഹുദ്ഹുദിന്റെ) പക്കൽ തന്നെയാണ് നീ പറഞ്ഞത് സത്യമോ കളവോ എന്ന് പരിശോധിക്കുവാൻ സുലൈമാൻ നബി (അ) ബിൽക്വീസിന് കത്ത് കൊടുത്തയക്കുന്നതും ! ഒരു മരക്കൊത്തിയിലുള്ള അത്ര വിശ്വാസവും ഈ പട്ടാളത്തലവനിൽ സുലൈമാൻ നബി (അ)ക്കില്ലെന്നോ ?! ബുദ്ധിയുള്ളവർ ആലോചിച്ചുനോക്കുക ! കഥ കെട്ടുന്നതിനും വേണ്ടേ ഒരതിര് ?!

കത്ത് കൊണ്ടുപോയത് മരക്കൊത്തിയല്ല-പട്ടാള ഉദ്യോഗസ്ഥനാണ് - എന്ന വാദം ശരിയല്ലെന്ന് നാം ഇത്‌വരെ സംസാരിച്ചതിൽ നിന്ന് തന്നെ ധാരാളം വ്യക്തമായിട്ടുണ്ട്. കത്തിനെപ്പറ്റി സുലൈമാൻ നബി(അ)യും ബിൽക്വീസും പ്രസ്താവിച്ച ചിലവാക്കുകളും കൂടി പരിശോധിക്കുന്നത് നന്നായിരിക്കും. സുലൈമാൻ(അ) കത്ത് കൊടുത്തയച്ചപ്പോൾ, അത് കൊടുത്തേൽപിച്ച ആളോട് പറഞ്ഞത് اذْهَب بِّكِتَابِي هَٰذَا فَأَلْقِهْ إِلَيْهِمْ ثُمَّ تَوَلَّ عَنْهُمْ فَانظُرْ مَاذَا يَرْجِعُونَ എന്നാണ്. എന്റെ ഈ എഴുത്തും കൊണ്ടു പോകുക, എന്നിട്ട് അതവർക്ക് ഇട്ടുകൊടുക്കുക, പിന്നെ നീ അവരിൽ നിന്ന് മാറി നിന്ന് അവർ എന്ത് മറുപടി പറയുന്നുവെന്ന് നോക്കുക എന്നാണിതിന്റെ അർത്ഥം. ഇവിടെ ഇട്ടുകൊടുക്കുക എന്ന് അർത്ഥം പറഞ്ഞത് أَلْقِ (അൽക്വി) എന്ന ആജ്ഞക്രിയക്കാണ്. ഇതിന് സന്ദർഭമനുസരിച്ച് മലയാള വിവർത്തനം ചെയ്യുമ്പോൾ പല അർത്ഥവും പറയാമെങ്കിലും, സാക്ഷാൽ അർത്ഥം 'ഇടുക' (اطرح) എന്നത്രെ. ക്വുർആനിൽ വളരെ സ്ഥലങ്ങളിൽ ഇതേ അർത്ഥത്തിൽ ആ ക്രിയയുടെ വിവിധ രൂപങ്ങൾ ഉപയോഗിച്ചിട്ടുണ്ട്. ഒരു മനുഷ്യനോട് കത്ത് കൊടുക്കുവാൻ ഏൽപ്പിക്കുമ്പോഴും ഈ വാക്ക് ഉപയോഗിക്കുന്നതിന് വിരോധമില്ലെങ്കിലും ബാഹ്യത്തിൽ ആ പ്രയോഗം കാണിക്കുന്നതും കത്ത് കൊണ്ടുപോകുന്ന ദൂതൻ മനുഷ്യനല്ല-മരക്കൊത്തിയാണ്-എന്നാകുന്നു. പിന്നീടവരിൽ നിന്ന് മാറിനിൽക്കുക (ثُمَّ تَوَلَّ عَنْهُمْ ف) എന്നും എന്നിട്ട് അവരെന്ത് മറുപടി പറയുന്നുവെന്ന് നോക്കുക (فَانظُرْ مَاذَا يَرْجِعُونَ) എന്നുമുള്ള കൽപനയും ഇത് തന്നെയാണ് കാണിക്കുന്നത്. ഇവർ പറയും പോലെ അതൊരു രാജകീയ ദൂതനായിരുന്നുവെങ്കിൽ മാറിനിൽക്കുവാൻ പറയുന്നതെന്തിനാണ്?! അതെ, കത്തുകൊണ്ടുപോയ മരക്കൊത്തി കത്ത് എങ്ങിനെയോ രാജ്ഞിക്ക് ഇട്ടുകൊടുത്തതിന് ശേഷം അവരറിയാതെ ഒരിടത്ത് മാറിനിന്നു അവിടെ നടക്കുന്ന സംസാരങ്ങളും പ്രതികരണങ്ങളും മനസ്സിലാക്കുവാനാണ് അദ്ദേഹം പറഞ്ഞത്. കത്ത് കിട്ടിയ ശേഷം അവിടെ നടന്ന സംഗതികളും സംസാരങ്ങളും മരക്കൊത്തി ഗൂഢമായി മനസ്സിലാക്കുകയും, തിരിച്ചുവന്നു അതെല്ലാം യജമാനനെ അറിയിക്കുകയും ചെയ്തിരിക്കുമെന്ന് തീർച്ചയാണ്. കാരണം: ഇതിനെപ്പറ്റി ക്വുർആൻ ഒന്നും പ്രസ്താവിച്ചിട്ടില്ലെങ്കിലും യജമാനന്റെ കൽപന അതനുസരിക്കാതിരിക്കുവാൻ വഴിയില്ലല്ലോ. ബിൽക്വീസും കൂട്ടുകാരും തന്റെയടുക്കൽ മുസ്‌ലിംകളായികൊണ്ട് വരുമെന്ന് സുലൈമാൻ നബി(അ)ക്ക് മുൻകൂട്ടിത്തന്നെ അറിവുണ്ടായിരുന്നുവെന്ന് 38-ാം വചനത്തിൽ കാണുന്ന സൂചനയും ഇവിടെ ശ്രദ്ധേയമാണ്. കത്തുമായി പോയത് ഒരു മനുഷ്യനാണെങ്കിൽ, ആ കത്തിനെക്കുറിച്ച് രാജ്ഞിയും, രാജ്ഞിയുടെ ആൾക്കാരും തമ്മിൽ നടക്കുന്ന സ്വകാര്യ ചർച്ചകളും മറ്റും കേൾക്കുവാൻ അവർ അയാളെ അനുവദിക്കുമോ?!

കത്ത് കൊണ്ടുചെന്നത് ഒരു ഔദ്യോഗിക മനുഷ്യനായിരുന്നില്ല എന്ന് തന്നെയാണ് ബിൽക്വീസിന്റെ വാക്കും കാണിക്കുന്നത്. എനിക്ക് മാന്യമായ ഒരു കത്ത് ഇട്ടുതരപ്പെട്ടിരിക്കുന്നു (أُلْقِيَ إِلَيَّ كِتَاب)എന്നാണവൾ അതിനെക്കുറിച്ച് പറഞ്ഞത്. ആരാണ് അത് കൊണ്ടുവന്നത് എന്നും, എങ്ങിനെയാണവിടെ എത്തിയതെന്നും അറിയാത്തത് കൊണ്ടായിരിക്കണം കർത്താവറിയാത്ത രൂപത്തിൽ (مجهول ആയികൊണ്ട്) ഇട്ടുതരപ്പെട്ടു എന്ന് പറയുന്നത്. ഏതായലും, ആ കത്ത് ഒരു മാന്യസ്ഥാനത്തുനിന്നുള്ളതും, അധികൃതമായിട്ടുള്ളതുമാണെന്ന് അവൾക്ക് ബോധ്യമായിരുന്നു. അതുകൊണ്ടാണവൾ കത്തിന് മാന്യമായ എന്ന് വിശേഷിപ്പിച്ചത് الله اعلم

## ബിൽക്വീസിന്റെ സമ്മാനം സുലൈമാൻ

# നബി (അ) സ്വീകരിച്ചുവോ?

മരക്കൊത്തിയുടെ ആദ്യത്തെ പ്രസ്താവനയിൽ നിന്ന് സബഉ് രാഷ്ട്രത്തിന്റെ സ്വഭാവം സുലൈമാൻ (അ) ഏതാണ്ടൊക്കെ മനസ്സിലാക്കിയിട്ടുണ്ട്. പിന്നീട്, കത്ത് കൊണ്ടുപോയപ്പോൾ അദ്ദേഹം ആജ്ഞാപിച്ച പ്രകാരം അതിനുശേഷമുണ്ടായ സ്ഥിതിഗതികൾ മടങ്ങിവന്നശേഷം മരക്കൊത്തി അറിയിക്കുകയും ചെയ്തിരിക്കും. ഈ രണ്ടാമത്തെ വാർത്തയിൽ നിന്ന് േ (ഭിവന്നാൽ യുദ്ധം ചെയ്വാൻ സബഉകാർക്കുള്ള സന്നദ്ധതയും, ഒരു ദൗത്യ സംഘത്തെ പരീക്ഷണാർത്ഥം അയക്കാമെന്ന തീരുമാനവും സുലൈമാൻ (അ) മനസ്സിലാക്കിയിരിക്കുക സ്വാഭാവികമാണ്. എനി, സമ്മാനവുംകൊണ്ട് രാജ്ഞിയുടെ ആൾക്കാർ വരുമ്പോൾ അദ്ദേഹം എന്ത് നയം സ്വീകരിക്കണം ? സമ്മാനം സ്വീകരിക്കുകയും, ദൂതൻമാരെ ആദരിക്കുകയും, സബഉ് രാഷ്ട്രത്തോട് സൗഹാർദ്ദം രേഖപ്പെടുത്തുകയും ചെയ്യുന്നപക്ഷം അത് ഒരു തരത്തിൽ അദ്ദേഹത്തിന്റെ ദൗർബല്യമാണ്. അതിന് പുറമെ, അദ്ദേഹം അയച്ച കത്തിന്റെ താൽപര്യത്തിന് യോജിക്കുന്നതുമല്ല. സമ്മാനം വാങ്ങിവെക്കുന്നതോടൊപ്പം അവരോട് കീഴൊതുങ്ങിവരണമെന്ന് നിർബന്ധിക്കുന്ന പക്ഷം അത് മര്യാദയുമല്ല. അദ്ദേഹം ധനമോഹിയായ ഒരു രാജാവല്ല. നീതിമാനായ രാജാവും ഒരു പ്രവാചകവര്യനുകൂടിയാകുന്നു. മറ്റാർക്കും ലഭിച്ചിട്ടില്ലാത്ത വമ്പിച്ച അനുഗ്രഹങ്ങളാൽ അനുഗൃഹീതനുമാണ്. എന്നിരിക്കെ, താൻ ഇസ്ലാമിലേക്ക് ക്ഷണിച്ചപ്പോൾ, സ്വന്തം ശക്തിയിൽ അഭിമാനം കൊള്ളുകയും, തന്നെ പരീക്ഷിക്കുവാനും, വശപ്പെടുത്തുവാനും ശ്രമം നടത്തുകയും ചെയ്യുന്ന ഒരു രാജ്ഞിയുടെ പാരിതോഷികങ്ങൾ സ്വീകരിക്കാതെ മടക്കി അയക്കുകയാണ് അദ്ദേഹത്തിന്റെ മാനത്തിനും, സ്ഥാനത്തിനും യോജിച്ചത്. അത് തന്നെയാണ് അദ്ദേഹം ചെയ്തതും. 36 ഉം 37 ഉം വചനങ്ങൾ നോക്കുക.

നമ്മുടെ പുത്തൻ വ്യാഖ്യാനക്കാർ, തങ്ങളുടെ പുത്തൻ അഭിപ്രായങ്ങൾക്ക് കളമൊരുക്കുന്ന കൂട്ടത്തിൽ, ബിൽക്വീസ് കൊടുത്തയച്ച സമ്മാനങ്ങളെ സുലൈമാൻ (അ)സ്വീകരിച്ചിട്ടുണ്ടെന്നാണ് സമർത്ഥിച്ചുകാണുന്നത്. ക്വുർആന്റെ പ്രസ്താവനകൾക്ക് ഒട്ടും നിരക്കാത്തതും, എല്ലാ ക്വുർആൻ വ്യാഖ്യാതാക്കൾക്കും, എതിരായിട്ടുള്ളതുമായ ഈ വാദത്തിന് ഇവർ മുതിർന്നതിന്റെ രഹസ്യം നമുക്ക് വഴിയെ മനസ്സിലാക്കാം. ആ സമ്മാനം അദ്ദേഹം സ്വീകരിക്കാതെ മടക്കി അയച്ചുവെന്ന് തുറന്ന ഭാഷയിൽ ക്വുർആൻ പ്രസ്താവിച്ചിട്ടില്ല എന്നത് ശരിതന്നെ. പക്ഷേ 36, 37 വചനങ്ങൾ നിഷ്കളങ്ക ഹൃദയത്തോടെ വായിക്കുന്ന ഏതൊരുവന്നും അദ്ദേഹം ആ സമ്മാനം സ്വീകരിച്ചിട്ടില്ല എന്നേ മനസ്സിലാകുകയുള്ളൂ. സമ്മാനം കൊണ്ടുവന്നവനോട് അദ്ദേഹം പറഞ്ഞ ഓരോ വാക്യവും ഇതിനു തെളിവാണ്.

ആ വാക്യങ്ങൾ നോക്കുക 1. أَتُمِدُّونَنِ بِمَالٍ(നിങ്ങൾ എന്നെ ധനംകൊണ്ട് സഹായിക്കുകയോ ?!) 2. فَمَا آتَانِيَ اللَّهُ خَيْرٌ مِمَّا آتَاكُمْ (എന്നാൽ അല്ലാഹു എനിക്ക് നൽകിയിട്ടുള്ളത് നിങ്ങൾക്കവൻ നൽകിയിട്ടുള്ളതിനെക്കാൾ ഉത്തമമായതാണ്, 3. بَلْ أَنْتُمْ بِهَدِيَّتِكُمْ تَفْرَحُونَ (പക്ഷേ, നിങ്ങൾ നിങ്ങളുടെ സമ്മാനം മൂലം സന്തോഷമടയുന്നു) 4. ارْجِعْ إِلَيْهِمْ (നീ അവരുടെ -നിന്നെ അയച്ചവരുടെ-അടുക്കലേക്ക് മടങ്ങിക്കൊള്ളുക) 5. فَلَنَأْتِيَنَّهُمْ بِجُنُودٍ لَا قِبَلَ لَهُمْ (അവർക്ക് നേരിടുവാൻ കഴിയാത്ത സൈന്യ

ങ്ങളുമായി നാം അവരുടെ അടുക്കൽ വരുന്നതാണ്) 6. وَلَنُخْرِجَنَّهُم مِّنْهَا أَذِلَّةً وَهُمْ صَاغِرُونَ (നിസ്സാരന്മാരായ നിലയിലൽ നിന്ദ്യരായി കൊണ്ട് നാമവരെ അവിടെനിന്ന് പുറത്താക്കുക തന്നെ ചെയ്യും.) സമ്മാനം കൊണ്ടുവന്ന ദൂതരോട് സുലൈമാൻ (അ) പറഞ്ഞ വാക്യങ്ങളാണിവ. ഇതെല്ലാം പറഞ്ഞ – അല്ല, ഇതിൽ ഏതെങ്കിലും ഒരു വാക്ക് പറഞ്ഞ – സുലൈമാൻ നബി (അ) ആ സമ്മാനം വാങ്ങിവെച്ചുവെന്ന് പറയുവാൻ ഇക്കൂട്ടർക്കല്ലാതെ ആർക്കാണ് നാവോടുക?!

ഒരു രാഷ്ട്രത്തലവൻ കാഴ്ചവെച്ച സമ്മാനങ്ങളെല്ലാം സ്വീകരിച്ചു ഏറ്റുവാങ്ങിയ ശേഷം, അത് കൊണ്ടുവന്ന ദൂതനോട്: ഞാനിതാ യുദ്ധത്തിന് പുറപ്പെടുന്നു, നിങ്ങളെയെല്ലാം ഞാൻ നാട്ടിൽ നിന്ന് പുറത്താക്കും. എന്നൊക്കെ പറഞ്ഞയക്കുവാൻ ഒരു നെറികെട്ട രാജാവ് പോലും മുതിരുമെന്ന് തോന്നുന്നില്ല. ഇതാലോചിച്ചപ്പോൾ നമ്മുടെ കൂട്ടർക്കും ഒരു വല്ലായ്മ തോന്നിയിട്ടുണ്ടെന്ന് മനസ്സിലാകുന്നു. അത് കൊണ്ടായിരിക്കാം അവർ ഇങ്ങിനെ പറഞ്ഞു കാണുന്നത്: സുലൈമാൻ നബിയെ യുദ്ധം ചെയ്ത് കീഴടക്കുവാൻ പ്ലാനിട്ടവരാണവർ. രഹസ്യം പുറത്തായപ്പോൾ വശീകരിക്കാനായി ശ്രമം. അദ്ദേഹത്തിന്റെ കത്ത് കിട്ടിയപ്പോഴാണ് അദ്ദേഹത്തിന്റെ യഥാർത്ഥ നില മനസ്സിലായത്. അപ്പോഴാണ് സമ്മാനവുംകൊണ്ട് ആളയച്ചത്. ആ സമ്മാനങ്ങൾ വാങ്ങിവെച്ചു അവരെ വെറുതെയങ്ങ് വിട്ടയക്കുവാൻ പാടുണ്ടോ ? ഇല്ല. അത്തരക്കാരെ ഒതുക്കി നിറുത്തുക തന്നെ വേണം. അത് കൊണ്ടാണ് സമ്മാനം കൊണ്ടുവന്ന ദൂതനോട് ഇത്ര പരുഷമായ സ്വരത്തിൽ സംസാരിക്കുന്നത്. ഈ സമർത്ഥനം എത്രകണ്ട് യുക്തമാണെന്ന് ബുദ്ധിയുള്ളവർ ചിന്തിച്ചുനോക്കുക ! സമ്മാനം വാങ്ങിവെച്ചാൽ അതുകൊണ്ടുവന്നവരെ വെറുതെ വിടാൻ പാടില്ലെന്ന് നാമും പറയുന്നു. അതെ, അവരെ ആദരിക്കുകയും, അവർക്ക് വല്ല പാരിതോഷികവും കൊടുക്കുകയും അവരെ അയച്ച രാജാവിനെ താൽക്കാലികമായെങ്കിലും തൃപ്തിപ്പെടുത്തുകയും വേണ്ടതാണ്. അല്ലാതെ, കിട്ടിയതെല്ലാം വാങ്ങിവെച്ചു യുദ്ധത്തിനൊരുങ്ങുകയല്ല വേണ്ടത്.

بَلْ أَنتُم بِهَدِيَّتِكُمْ تَفْرَحُونَ (പക്ഷേ, നിങ്ങൾ നിങ്ങളുടെ സമ്മാനംകൊണ്ട് സന്തോഷംകൊള്ളുന്നു) എന്നാണല്ലോ സുലൈമാൻ (അ)ദൂതനോട് പറഞ്ഞ ഒരു വാചകം. ഇതിന്റെ താൽപര്യം എന്താണെന്ന് അതിന്റെ മുമ്പും പിമ്പുമുള്ള വാക്യങ്ങൾ നോക്കിയാൽ ആർക്കും വ്യക്തമാകും. നിങ്ങളുടെ സമ്മാനം എനിക്കാവശ്യമില്ല, എനിക്കതിൽ സന്തോഷവുമില്ല എന്നാണത് കാണിക്കുന്നത്. ഈ വാസ്തവം മൂടിവെക്കുവാനായി ഇക്കൂട്ടർ ആ വാചകത്തിന് കൽപിക്കുന്ന അർത്ഥം വളരെ വിചിത്രം തന്നെ ! നിങ്ങളുടെ സമ്മാനത്തിൽ (എനിക്കല്ല) നിങ്ങൾക്കാണ് വലിയ അഭിമാനമുള്ളത്. ചെരുപ്പിനൊപ്പിച്ച് കാൽ മുറിക്കുകയാണ് ഈ അർത്ഥം വഴി ഇവർ ചെയ്യുന്നത്. സുലൈമാൻ (അ) ആ സമ്മാനം സ്വീകരിച്ചിട്ടുണ്ടെന്നും, അതിൽ ഏറെക്കുറെ അഭിമാനം കൊണ്ടിട്ടുണ്ടെന്നും വരുത്തിത്തീർക്കുവാൻ ചെയ്ത വിദ്യയാണ് ഈ അർത്ഥത്തിൽ മുഴച്ചുകാണുന്നത് . ഇതിൽ എനിക്കല്ല എന്ന് ധ്വനിപ്പിച്ചതും, വലിയ എന്ന വിശേഷണം കൂട്ടിച്ചേർത്തതും തനി കുതന്ത്രമാണെന്ന് അറബിഭാഷ അറിയുന്നവർക്കറിയാം. ഇങ്ങിനെയുള്ള അതിസാമർത്ഥ്യങ്ങളെല്ലാം നടത്തി ക്വുർആൻ ആയത്തുകളെ അന്യഥാ വ്യാഖ്യാനിക്കുവാൻ മുതിരുന്നതിനെക്കാൾ ഭേദം, ഇന്നിന്ന ആയത്തുകളിൽ പ്രസ്താവിച്ച ഇന്നിന്ന കാര്യങ്ങൾ ഞങ്ങളുടെ അഭിപ്രായത്തിന് യോജിക്കുന്നില്ലെന്ന് തുറന്നു പറയുകയായിരുന്നു ! (معاذ الله)

# ബിൽക്വീസിന്റെ സമ്മാനങ്ങളിൽ സിംഹാസനം ഉണ്ടായിരുന്നുവോ?

സുലൈമാൻ നബി(അ)ക്ക് ബിൽക്വീസ് കൊടുത്തയച്ച സമ്മാനങ്ങൾ അദ്ദേഹം സ്വീകരിച്ചിട്ടുണ്ടെന്ന് ഇവർ വാദിച്ചതിലടങ്ങിയ ഗൂഢരഹസ്യം 38-ാം വചനത്തിലേക്ക് കടക്കുമ്പോഴാണ് നമുക്ക് കാണാൻ കഴിയുക. അവർ മുസ്‌ലിംകളായും കൊണ്ട് തന്റെ അടുക്കൽ വരുന്നതിന് മുമ്പ് ആരാണ് അവളുടെ സിംഹാസനം എനിക്ക് കൊണ്ടുവന്നു തരുക എന്ന് സുലൈമാൻ (അ) തന്റെ ആൾക്കാരോട് ചോദിച്ചു (أَيُّكُمْ يَأْتِينِي بِعَرْشِهَا...) എന്നാണ് ആ വചനത്തിലുള്ളത്. യമനിൽ സ്ഥിതി ചെയ്യുന്നതും, ഒരു വമ്പിച്ച സിംഹാസനം (عَرْشٌ عَظِيمٌ) എന്ന് മരക്കൊത്തി വിശേഷിപ്പിച്ചതുമായ ആ സിംഹാസനമാണ് ഇവിടെ അവളുടെ സിംഹാസനം (عَرْشَهَا)കൊണ്ട് വിവക്ഷ. സുലൈമാൻ (അ)തന്റെ സ്ഥാനത്ത് നിന്ന് എഴുന്നേറ്റുപോകുംമുമ്പ് താനത് കൊണ്ടുവന്നു തരാമെന്ന് ഒരു ജിന്ന് പറഞ്ഞുവെന്നും, കണ്ണടച്ചു മിഴിക്കുമ്പോഴേക്ക് കൊണ്ടുവരാമെന്ന് വേറൊരാൾ പറഞ്ഞുവെന്നും, അങ്ങനെ അത് തന്റെ മുമ്പിൽ എത്തിക്കണ്ടപ്പോൾ അദ്ദേഹം അല്ലാഹുവിനെ സ്തുതിച്ചു വെന്നുമാണ് 39 ഉം 40 ഉം വചനങ്ങളുടെ ചുരുക്കം. ഇത് സമ്മതിക്കുവാൻ തക്കംവണ്ണം ഇവരുടെ ശാസ്ത്രവും, യുക്തിയും പുരോഗമിച്ചിട്ടില്ലല്ലോ. ഇതിന് പരിഹാരമായി ഇവർ താഴെ കാണുന്ന രണ്ട് ന്യായങ്ങളാണ് കണ്ടുപിടിച്ചത്:

(1) രാജ്ഞിയുടെ സമ്മാനങ്ങൾ സുലൈമാൻ (അ) സ്വീകരിച്ചിരുന്നു. അതിൽ ഒരു സിംഹാസനവും ഉണ്ടായിരുന്നു. അതദ്ദേഹം ഫലസ്തീനിൽ സൂക്ഷിച്ചിരുന്നു. രാജ്ഞി വരുമ്പോൾ സ്വീകരിക്കാനായി അദ്ദേഹം ഒരു പളുങ്കുകൊട്ടാരം നിർമിച്ചത് വഴിമദ്ധ്യെ വെച്ചായിരുന്നു. അപ്പോഴാണ് രാജ്ഞിവന്നാൽ യോജിച്ച ഒരു സീറ്റ് കൊടുക്കേണ്ട കാര്യം ആലോചിച്ചത്. ഉടനെ ആ സിംഹാസനം കൊണ്ടുവരണമെന്നായി. സൂര്യാരാധകൻമാരായ യമൻകാർ നിർമിച്ച ആ സിംഹാസനത്തിൽ പല ദേവീ ദേവൻമാരുടെ ചിത്രങ്ങളും ഉണ്ടായെന്നുവരും. അതൊക്കെ ഒന്ന് ഭേദപ്പെടുത്തിയാൽ തൽക്കാലം അവളെ അതിൻമേൽ ഇരുത്താമെന്ന് അദ്ദേഹം കരുതി. കണ്ണടച്ചു മിഴിക്കുമ്പോഴേക്ക് എന്ന് പറഞ്ഞതിന് വളരെ വേഗം എന്നേ അർത്ഥമുള്ളൂ. ഇതാണ് ഒന്നാമത്തെ ന്യായത്തിന്റെ പോക്ക്. ഈ പ്രസ്താവന വളരെ സമർത്ഥം തന്നെ ! എന്നാൽ യഥാർത്ഥവിരുദ്ധവും, യുക്തിഹീനവുമായിപ്പോയി!

(2) രാജ്ഞിയും കൂട്ടരും യമനിൽ നിന്ന് പുറപ്പെട്ടുപോന്നശേഷം, അവർ കോട്ടക്കകത്ത് വെച്ചു പൂട്ടിപ്പോന്ന സിംഹാസനം എങ്ങിനെയാണ് ഒരു നബി മോഷ്ടിച്ചുകൊണ്ടുവരുവാൻ ആവശ്യപ്പെടുക? ആകയാൽ അവളുടെ സിംഹാസനം എന്ന് പറഞ്ഞത് യമനിൽ സ്ഥിതിചെയ്യുന്ന അതേ സിംഹാസനമായിരിക്കുവാൻ നിവൃത്തിയില്ല ; സമ്മാനങ്ങളുടെ കൂട്ടത്തിൽ മുമ്പ് വാങ്ങിവെച്ചതും, ഫലസ്തീനിൽ സൂക്ഷിച്ചതുമായ ആ സിംഹാസനം തന്നെയാണ്. ഇതാണ് രണ്ടാമത്തെ ന്യായം. സ്വന്തം യുക്തിവാദങ്ങളല്ലാതെ ഈ രണ്ട് ന്യായങ്ങൾക്കും ഇവർ ഒരു തെളിവും കൊണ്ടുവരുന്നില്ല.

ബിൽക്വീസ് കൊടുത്തയച്ചിരുന്ന സമ്മാനം സ്വർണം, രത്നം മുതലായവയായിരുന്നുവെന്നാണ് മുഫസ്സിറുകൾ പറഞ്ഞുകാണുന്നത്. സ്വർണപ്പാത്രങ്ങളായിരുന്നുവെന്നതാണ് ഇബ്നുകഥീർ (റ) ബലപ്പെടുത്തിയിട്ടുള്ളത് *(*)* അല്ലാഹുവിനറിയാം. ഏതായാലും, ആ സമ്മാനത്തിൽ ഒരു സിംഹാസനമുണ്ടാ

യിരുന്നതായി ആരും പ്രസ്താവിക്കുന്നില്ല. ഉണ്ടായിരുന്നുവെങ്കിൽ ഇവർ തന്നെ അത് തേടിപ്പിടിക്കുമായിരുന്നു. സമ്മാനവസ്തുക്കൾ എന്ത് തന്നെആയിരുന്നാലും, അതു സ്വീകരിക്കാതെ നിരസിക്കുകയാണ് സുലൈമാൻ നബി(അ) ചെയ്തതെന്ന് നാം ഇതിനു മുമ്പ് കണ്ടുകഴിഞ്ഞതാണ്. യമനിൽ സ്ഥിതി ചെയ്യുന്ന ഒരു സിംഹാസനം, കേവലം സാധാരണ മനുഷ്യസാധ്യമല്ലാത്ത മാർഗേണ പെട്ടന്ന് സുലൈമാൻ നബി(അ)യുടെ അടുക്കൽ എത്തിച്ചേർന്നുവെന്ന് വരാതിരിക്കുവാൻ വേണ്ടി സംഭവത്തിനൊരു പുതിയ രൂപം ഇവർ നിർമിച്ചുണ്ടാക്കി എന്നേ 1-ാം ന്യായത്തെപ്പറ്റി പറയുവാനുള്ളൂ.

രാജ്ഞിയുടെ കൊട്ടാരത്തിലിരിക്കുന്ന സിംഹാസനമായിരുന്നു സുലൈമാൻ നബി(അ)യുടെ അടുക്കൽ കൊണ്ടുവരപ്പെട്ടതെങ്കിൽ, അതൊരു മോഷണമോ, കൊള്ളയോ ആയി ഗണിക്കപ്പെടുമോ എന്നാണെനി ആലോചിക്കുവാനുള്ളത്. ഒന്നുകിൽ വഹ്‌യ്മൂലം, അല്ലെങ്കിൽ ബിൽക്വീസ് നേരത്തെക്കൂട്ടി വിവരമറിയിച്ചതുനിമിത്തം, അതുമല്ലെങ്കിൽ മരക്കൊത്തി കത്ത് കൊടുത്തു മടങ്ങിവന്നപ്പോൾ അറിയിച്ച പ്രകാരം - ഇങ്ങിനെ ഏതെങ്കിലും വിധേന-ബിൽക്വീസും കൂട്ടരും മുസ്‌ലിംകളായികൊണ്ടും, കീഴൊതുങ്ങിക്കൊണ്ടും, തന്റെ അടുക്കൽ വരുവാൻ പോകുന്നുണ്ടെന്ന വിവരം സുലൈമാൻ (അ) മുൻകൂട്ടി അറിഞ്ഞിരുന്നുവെന്ന് തീർച്ചയാണ്. അവർ മുസ്‌ലിംകളായിക്കൊണ്ട് എന്റെ അടുക്കൽ വരുംമുമ്പ് ആരാണവളുടെ സിംഹാസനം കൊണ്ട്വന്നു തരുക ? (أَيُّكُمْ يَأْتِينِي بِعَرْشِهَا قَبْلَ أَن يَأْتُونِي مُسْلِمِينَ) എന്നാണല്ലോ അദ്ദേഹം പറഞ്ഞത്. അത് പോലെത്തന്നെ, സുലൈമാൻ നബി(അ)യുടെ സ്ഥിതിഗതികൾ അദ്ദേഹത്തിന്റെ അടുക്കൽ ചെല്ലുന്നതിന് മുമ്പുതന്നെ ബിൽക്വീസും ഏറെക്കുറെ മനസ്സിലാക്കിയിരുന്നു. സമ്മാനം കൊണ്ടുപോയിരുന്ന ദൂതൻമാർ മുഖാന്തരമായിരിക്കാം അത്. 42-ാം വചനത്തിൽ ഞങ്ങൾക്ക് ഇതിന് മുമ്പുതന്നെ അറിവ് നൽകപ്പെട്ടിരിക്കുന്നു ഞങ്ങൾ മുസ്‌ലിംകളാകുകയും ചെയ്തിരിക്കുന്നു (وَأُوتِينَا الْعِلْمَ مِن قَبْلِهَا وَكُنَّا مُسْلِمِينَ) എന്ന് ബിൽക്വീസും പ്രസ്താവിക്കുന്നത് അതുകൊണ്ടാകുന്നു. രണ്ടാളുടെ വാക്കിലും മുസ്‌ലിംകളായിക്കൊണ്ട് എന്നു പറഞ്ഞതിന്റെ താൽപര്യം, ഇസ്‌ലാമിനെ അംഗീകരിക്കുകവഴിഅല്ലാഹുവിന് കീഴൊതുങ്ങിയവരായിക്കൊണ്ട് എന്നാണെന്ന് നാം ഇതിന്മുമ്പ് ചൂണ്ടിക്കാട്ടിയിട്ടുണ്ട്. മുസ്‌ലിമായിക്കഴിയുന്നതോടൊപ്പം സുലൈമാൻ നബി (അ)യിൽ വിശ്വസിക്കലും, അദ്ദേഹത്തിന് കീഴൊതുങ്ങലും അനിവാര്യമാണ് താനും. ചുരുക്കത്തിൽ, ബിൽക്വീസും കൂട്ടരും വരുന്നത് മുസ്‌ലിംകളായിക്കൊണ്ടും, സുലൈമാൻ നബി(അ)യുടെ മഹത്വം മനസ്സിലാക്കിക്കൊണ്ടുമാണ് ഈ വിവരം അദ്ദേഹം മുൻകൂട്ടി അറിയുകയും ചെയ്തിരിക്കുന്നു. എന്നിരിക്കെ, താൻ യമനിൽ സൂക്ഷിച്ചുപോന്ന ആ സിംഹാസനം അവൾ ഫലസ്തീനിൽ വരുമ്പോൾ അവിടെ എത്തിക്കണ്ടാൽ അത് സുലൈമാൻ (അ) മോഷ്ടിച്ചതോ കവർന്നെടുത്തതോ ആണെന്ന് പറയുമോ ? ഊഹിക്കുമോ ? ഒരിക്കലുമില്ല. മറിച്ച് അദ്ദേഹം അല്ലാഹുവിനാൽ പ്രത്യേകം അനുഗ്രഹിക്കപ്പെട്ട ഒരു പ്രവാചകൻ തന്നെയാണ്,

***(*) ബിൽക്വീസ് സമ്മാനം കൊടുത്തയച്ച സംഭവം ബൈബ്ളിൽ കാണുന്നില്ലെങ്കിലും, അവൾ സുലൈമാൻ നബി (അ)യുടെ കീർത്തികേട്ട് നേരിൽ സന്ദർശിക്കുവാൻ ചെന്നുവെന്നും, അനവധി സ്വർണവും, രത്നങ്ങളും, സുഗന്ധദ്രവ്യങ്ങളും കൊണ്ടുപോയിരുന്നുവെന്നും അതിലും കാണുന്നു . (1 രാജാക്കൾ : 10)***

അദ്ദേഹത്തിന് അല്ലാഹു സാധിപ്പിച്ചുകൊടുത്ത ഒരു അമാനുഷിക ദൃഷ്ടാന്തമാണത്. തങ്ങൾ അനുമാനിച്ചതിനെക്കാൾ കവിഞ്ഞ നിലപാടാണ് അദ്ദേഹത്തിനുള്ളത് എന്നൊക്കെ അവൾക്ക് ബോധ്യപ്പെടുകയും, അത് പ്രഖ്യാപിക്കുകയുമായിരിക്കും ഉണ്ടാവുക. അദ്ദേഹത്തിന്റെ പേരിൽ അവൾക്ക് അതിന് മുമ്പുണ്ടായിരുന്ന മതിപ്പ് വർദ്ധിക്കുകയും ചെയ്യും. *(*)*സംശയമില്ല. എനി, അവൾ സുലൈമാൻ നബി(അ)യോട് : താങ്കൾ എന്റെ സിംഹാസനം ഇവിടെ വരുത്തിച്ചതിൽ താങ്കൾക്കുള്ള ദിവ്യസഹായം ഞാൻ മനസ്സിലാക്കി; എങ്കിലും, ഇതെന്റെ സിംഹാസനമല്ലേ–ഇതെനിക്ക് തന്നെ തിരിച്ചുകിട്ടണം എന്ന് പറഞ്ഞുവെന്നുവെക്കുക; അപ്പോൾ, തീർച്ചയായും അദ്ദേഹം അതവൾക്കുതന്നെ–ഒരു പക്ഷേ, അവളുടെ കണ്ണടച്ചു മിഴിക്കുമ്പോഴേക്ക് തന്നെ –തിരിച്ചെത്തിച്ചുകൊടുക്കുകയും ചെയ്തിരിക്കാം. പിന്നീട് എന്ത് സംഭവിച്ചുവെന്ന് അല്ലാഹുവിനറിയാം.

രാജ്ഞി വരുന്നതിന് മുമ്പ് ആ സിംഹാസനം അവിടെ കൊണ്ടുവന്നതിന്റെ ഉദ്ദേശ്യം എന്തായിരിക്കും? അവൾക്ക് യോജിച്ച ഒരു സീറ്റ് കൊടുക്കുവാനാണെന്ന് ഇവർ പറഞ്ഞത് ഒരിക്കലും ശരിയല്ല. രാജ്ഞിയെ സ്വീകരിക്കുവാൻ പെട്ടന്ന് വഴി മദ്ധ്യെവെച്ച് ഒരു വമ്പിച്ച പളുങ്കുകൊട്ടാരം തയ്യാറാക്കിയ സുലൈമാൻ നബി(അ)ക്ക് അവൾക്ക് വന്നിരിക്കുവാൻ അനുയോജ്യമായ ഒരു ഇരിപ്പിടം തയ്യാറാക്കാൻ കഴിഞ്ഞില്ലെന്നോ, അതിന്റെ ഓർമവന്നില്ലെന്നോ കരുതുവാനും, അത് പറയുവാനും ഇവർക്കേ സാധിക്കുകയുള്ളൂ. അതിന്റെ നിവാരണാർത്ഥം–ഇവരുടെ വാദപ്രകാരം–അവൾ മുമ്പ് സമ്മാനിച്ച അതേ ഇരിപ്പടം തന്നെ കൊടുക്കുകയും, അതവൾ അറിയുകയും ചെയ്യുക, ഇതെത്രമാത്രം അപമാനവും, പോരായ്മയുമാണെന്ന് ആലോചിച്ചു നോക്കുക ! സാധാരണക്കാരനായ ഒരാൾക്ക് പോലും അതിന്ന് മനസ്സ് സമ്മതിക്കുമോ ?! പിന്നെയുണ്ടോ സുലൈമാൻ നബി (അ)ക്ക് ?! അല്ലാഹുവിന്റെ സ്പഷ്ടമായ പ്രസ്താവനകൾ പോലും വികൃതമാക്കി ചിത്രീകരിക്കുവാൻ ധൈര്യപ്പെടുന്ന വർക്ക് സുലൈമാൻ നബി (അ) യുടെ മാന്യതയും മഹത്വവും പരിഗണിക്കാത്തതിൽ ആശ്ചര്യപ്പെടുവാനില്ല. സിംഹാസനം കൊണ്ടുവന്നതിന്റെ രഹസ്യത്തെപ്പറ്റി മുഫസ്സിറുകൾ പലവിധത്തിൽ അഭിപ്രായപ്പെട്ടിട്ടുണ്ട്. അക്കൂട്ടത്തിൽ ഏറ്റവും യുക്തമായിത്തോന്നുന്നത് അല്ലാമാ സയ്യിദ് ക്വുത്ബ് അവർകൾ അദ്ദേഹത്തിന്റെ തഫ്സീറിൽ പറഞ്ഞതാണ്. അതിപ്രകാരമാകുന്നു:

**نرجح ان هذه كانت وسيلة لعرض مظاهر القوة الخارقة التى تؤيده لتؤثر في قلب الملكة وتقودها الى الايمان بالله والاذعان لدعوته (فى ظلال القرأن)**

(സാരം: രാജ്ഞിയുടെ ഹൃദയത്തിൽ പതിയേണ്ടതും, അല്ലാഹുവിൽ വിശ്വസിക്കുവാനും, തന്റെ–സുലൈമാൻ നബി(അ)യുടെ –ക്ഷണം സ്വീകരിക്കുവാനും അവളെ പ്രേരിപ്പിക്കുന്നതിനും വേണ്ടി അദ്ദേഹ(ത്തിന്റെ പ്രവാചകത്വ)ത്തെ ശക്തിപ്പെടുത്തുന്ന അസാധാരണ ശക്തിയുടെ രംഗങ്ങൾ പ്രദർശിപ്പിക്കുന്നതിനുള്ള ഒരു മാർഗമായിരുന്നു അത് (സിംഹാസനം വരുത്തിയത്) എന്നത്രെ നാം ബലമായി അഭിപ്രായപ്പെടുന്നത്. **الله اعلم**

## സിംഹാസനം കൊണ്ടുവന്നതെങ്ങിനെ?

ബിൽക്വീസും കൂട്ടരും വരുന്നതിന് മുമ്പ് അവളുടെ സിംഹാസനം ആരാണ് കൊണ്ടുവരുക എന്ന് സുലൈമാൻ (അ)ചോദിച്ചപ്പോൾ, അങ്ങുന്ന് ഈ സ്ഥാനത്ത് നിന്നെഴുന്നേൽക്കും മുമ്പ് ഞാൻ കൊണ്ടുവരാമെന്ന് ജിന്ന് വർഗത്തിൽപെട്ട ഒരു ഇഫ്രീത്ത് പറഞ്ഞു. (39–ാം വചനം) അദ്ദേഹത്തിന്റെ പട്ടാളത്തിൽ ജിന്ന് വർഗമുള്ളതും, ജിന്നുകൾക്ക്

മനുഷ്യസാധ്യമല്ലാത്ത പലതിനും കഴിവുണ്ടെന്നതും അനിഷേധ്യമത്രെ. എന്നാൽ, അതിനെക്കാൾ വേഗത്തിൽ കൊണ്ടുവരണമെന്നായിരുന്നു സുലൈമാൻ നബി(അ)യുടെ ആവശ്യം. അപ്പോൾ, കിതാബിൽ നിന്നുള്ള ഒരു അറിവ് കൈവശമുണ്ടായിരുന്ന ഒരാൾ (الَّذِي عِندَهُ عِلْمٌ مِّنَ الْكِتَابِ) പറഞ്ഞു: അടച്ച കണ്ണു തുറക്കുമ്പോഴേക്ക് – അഥവാ കണ്ണു ചിമ്മിമിഴിക്കുമ്പോഴേക്ക് – ഞാനത് കൊണ്ടുവരാമെന്ന്. അങ്ങനെ, അത് തന്റെ അടുക്കൽ എത്തിക്കണ്ടപ്പോൾ അദ്ദേഹം അല്ലഹുവിന് സ്തോത്രവും നന്ദിയും അരുളുകയും ചെയ്തു. (40-ാം വചനം നോക്കുക) ഇതാണ് സിംഹാസനം കൊണ്ടുവന്നതിനെക്കുറിച്ച് അല്ലാഹു പ്രസ്താവിച്ചത്.

'കിതാബ്' കൊണ്ടുദ്ദേശ്യം ഏതാണ്? ഒരു അറിവ് എന്ന് പറഞ്ഞത് ഏത് തരത്തിലുള്ളതാണ് ? ഈ അറിവ് നേടിയ ആൾ ആരായിരുന്നു? അയാൾ സിംഹാസനം എങ്ങിനെ എത്തിച്ചു? ഇതൊന്നും തീർത്തു പറയത്തക്ക യാതൊരു ലക്ഷ്യവുമില്ല. അല്ലാഹു പറഞ്ഞു തന്നത് അതേ രൂപത്തിൽ വിശ്വസിക്കുക മാത്രമാണ് നമ്മുടെ കടമ. കൂടുതൽ വിശദമായി അറിയൽ ആവശ്യമായിരുന്നുവെങ്കിൽ അല്ലാഹു തന്നെ വിശദീകരിച്ചു പറയുമായിരുന്നു. കിതാബ് കൊണ്ടുദ്ദേശ്യം തൗറാത്താണെന്നും, പൊതുവിലുള്ള വേദഗ്രന്ഥങ്ങളാണെന്നും, സുലൈമാൻ നബി(അ)ക്ക് ലഭിച്ചിരുന്ന പ്രത്യേക ദൈവീക സന്ദേശങ്ങളാണെന്നും മുഫസ്സിറുകൾ അഭിപ്രായപ്പെട്ടു കാണുന്നുണ്ട്. ഇതെല്ലാം തന്നെ കിതാബിന്റെ അർത്ഥവ്യാപ്തിയിൽ ഉൾപ്പെടുമെന്നല്ലാതെ ഒന്നും സ്ഥിരീകരിക്കുവാൻ തെളിവുകളില്ല. 28, 29 വചനങ്ങളിൽ സുലൈമാൻ നബി(അ)യുടെ കത്തിനെക്കുറിച്ച് കിതാബ് എന്ന് പറഞ്ഞിട്ടുള്ളതുകൊണ്ട് അതാവാം ഇവിടെ ഉദ്ദേശ്യമെന്നും ചിലർ പറയുന്നു. പല കാരണങ്ങൾ കൊണ്ട് ഈ അഭിപ്രായവും സ്വീകരിക്കുവാൻ വഴി കാണുന്നില്ല. എഴുത്ത്, ഗ്രന്ഥം, രേഖ എന്നൊക്കെ ആ വാക്കിന് അർത്ഥമുണ്ടെങ്കിലും ഇവിടെ അതുകൊണ്ട് എന്താണുദ്ദേശ്യം എന്ന് നിർണയിക്കുവാൻ വല്ല തെളിവും വേണം. തെളിവൊന്നുമില്ലാത്തപ്പോൾ വേദഗ്രന്ഥം എന്ന അർത്ഥത്തിലാണ് ആ വാക്ക് ക്വുർആൻ ഉപയോഗിച്ചു കാണാറുള്ളത്.

നമ്മുടെ പുതിയ വ്യാഖ്യാനക്കാർ പറയുന്നത് ശാസ്ത്ര ഗ്രന്ഥങ്ങളെയാണ് കിതാബ് കൊണ്ടുദ്ദേശ്യമെന്നും ശാസ്ത്രജ്ഞാനമാണ് അറിവ് കൊണ്ടു ദ്ദേശ്യമെന്നുമാകുന്നു. ഈ ഉദ്ദേശ്യത്തിൽ കിതാബ് എന്ന പദം ക്വുർആനിൽ എവിടെയും ഉപയോഗിച്ചിട്ടില്ല. കാര്യപ്പെട്ട ഒരു മുഫസ്സിറും അങ്ങിനെ അഭിപ്രായപ്പെട്ടിട്ടുമില്ല. ശാസ്ത്ര നേട്ടവും യാന്ത്രികശക്തിയും ഇന്ന് അങ്ങേയറ്റം പുരോഗമിച്ചിരിക്കുകയാണല്ലോ. എന്നിട്ട് പോലും ഇക്കാലംവരെ സിംഹാസനം പോലെയുള്ള ഒരു വലിയ വസ്തു നൊടിയിടകൊണ്ട് നൂറുക്കണക്കിന് നാഴിക ദൂരത്തേക്ക് നീക്കം ചെയ്‌വാൻ മനുഷ്യന് കഴിഞ്ഞതായി അറിയില്ല. അൽപം മുമ്പ് റഷ്യയിലെ ചരിത്ര പ്രസിദ്ധമായ ഒരു കോട്ട തൽസ്ഥാനത്ത് നിന്ന് കുറച്ചകലത്തേക്ക് അടിയോടെ നീക്കം ചെയ്ത വാർത്ത പത്രങ്ങളിൽ കണ്ടിരുന്നു. പക്ഷേ, എത്രയോ വിദഗ്ധൻമാരുടെയും പല യന്ത്രങ്ങളുടെയും വമ്പിച്ച പ്രവർത്തനങ്ങൾ സംയോജിപ്പിച്ചുകൊണ്ട് നിർവ്വഹിക്കപ്പെട്ട ആ കൃത്യം പ്രായോഗികമാകുവാൻ കുറെ നാളുകൾ വേണ്ടിവന്നിട്ടുണ്ടെന്നത്

***(*) സുലൈമാൻ നബി(അ)യുടെ അടുക്കൽ നേരിൽ വന്നുകണ്ടപ്പോൾ, താൻ അദ്ദേഹത്തെപ്പറ്റി മുമ്പ് കേട്ടിരുന്നതെല്ലാം സത്യമാണെന്ന് ബോധ്യപ്പെട്ടുവെന്നും, കേട്ട കീർത്തിയെക്കാൾ എത്രയോ അധികമുള്ളതായിട്ടാണ് അനുഭവത്തിൽ കണ്ടതെന്നും രാജ്ഞി പ്രസ്താവിച്ചതായി ബൈബ്ളിൽ (1 രാജാക്കൾ : 10) പറഞ്ഞിട്ടുള്ളതും സ്മരണീയമാണ്.***

സ്മരണീയമാണ്. ശാസ്ത്രീയ വീക്ഷണത്തിന്റെ പരിധിക്കപ്പുറത്ത് യാതൊന്നും നോക്കിക്കാണുവാൻ തയ്യാറില്ലാത്തവർക്കും, ബാഹ്യമായ ഈ ഭൗതിക പ്രകൃതിനിയമങ്ങൾക്കതീതമായി സ്ഥിതി ചെയ്യുന്ന സാധ്യതയുടെ വൃത്തവിശാലതയെക്കുറിച്ച് മനസ്സിലാക്കാത്തവർക്കും യമനിൽ ഇരിക്കുന്ന സിംഹാസനം ഫലസ്തീനിൽ കൊണ്ടുവരാൻ ശാസ്ത്ര വിജ്ഞാനമല്ലാതെ മറ്റൊരു വിജ്ഞാനവും ഉള്ളതായി ഊഹിക്കുവാനോ സമ്മതിക്കുവാനോ സാധ്യമല്ല തന്നെ.

വേദഗ്രന്ഥം പഠിച്ചത്കൊണ്ട് ഇത്തരം കാര്യങ്ങൾക്ക് സാധിക്കുകയില്ല എന്നാണ് ഇവരതിന് ന്യായം കാണുന്നത്. വേദഗ്രന്ഥം പഠിച്ചവരിൽ തന്നെ തോന്നിയവാസികളെയും ദുഷ്ടൻമാരെയും കാണപ്പെടാറുണ്ട്. അവരിൽ അല്ലാഹുവിന്റെ കാരുണ്യത്തിനും, പ്രീതിക്കും പാത്രവാൻമാരായ പുണ്യാത്മാക്കളെയും കാണാം. അപ്പോൾ, വേദഗ്രന്ഥം പഠിച്ചത് മാത്രം ഇത്തരം കാര്യങ്ങൾ നിർവ്വഹിക്കുവാനുള്ള അർഹതയായി നാമും ഗണിക്കുന്നില്ല. പക്ഷേ, വേദഗ്രന്ഥത്തിൽ നിന്ന് ലഭിക്കുന്ന അറിവും, അറിവ് കൊണ്ടുള്ള പ്രയോജനവും എല്ലാവർക്കും ഒരുപോലെയല്ല. വിശുദ്ധ ക്വുർആനിൽ നിന്ന് നബി ﷺ തിരുമേനിക്കും അബൂബക്കർ, ഉമർ (റ) മുതലായവർക്കും, നമ്മെപ്പോലെയുള്ള സാധാരണക്കാർക്കും ലഭിക്കുന്ന അറിവുകളും, ക്വുർആന്റെ ബദ്ധവൈരികളായ ചിലർക്ക് അതിൽ നിന്ന് കിട്ടുന്ന അറിവും എല്ലാം തന്നെ ഒരേ കിടയിലുള്ളതാണെന്ന് ആരും കരുതുമെന്ന് തോന്നുന്നില്ല. *(*)* അതേസമയത്ത് വേദഗ്രന്ഥം പഠിച്ചറിഞ്ഞ ഒരാൾ എന്നല്ല അല്ലാഹു ഇവിടെ പറഞ്ഞിട്ടുള്ളത്. ٱلَّذِي عِندَهُۥ عِلۡمٌ مِّنَ ٱلۡكِتَٰبِ (വേദഗ്രന്ഥത്തിൽ നിന്നുമുള്ള ഒരു അറിവ് തന്റെ പക്കലുണ്ടായിരുന്ന ഒരാൾ) എന്നത്രെ അല്ലാഹു പറഞ്ഞ വാക്ക്. വേദഗ്രന്ഥത്തിൽ നിന്ന് എല്ലാവർക്കും ലഭിക്കാറില്ലാത്ത ഏതോ ഒരു പ്രത്യേക വിജ്ഞാനം അയാളുടെ പക്കൽ ഉണ്ടായിരുന്നുവെന്നാണ് ഈ പ്രയോഗത്തിൽ നിന്ന് മനസ്സിലാക്കേണ്ടത്. ഇതേത് തരം ജ്ഞാനമായിരുന്നുവെന്ന് നമുക്കറിഞ്ഞുകൂടാ. എങ്കിലും ഒരു യാഥാർത്ഥ്യം അനിഷേധ്യമാണ്. പല മഹാൻമാരും അതാണിവിടെ ചൂണ്ടിക്കാട്ടുന്നതും: അല്ലാഹുവിന്റെ അപാരമായ കഴിവ്, പ്രവാചകൻമാരുടെ കൈക്ക് ചിലപ്പോൾ അവൻ വെളിപ്പെടുത്താറുള്ള അമാനുഷിക ദൃഷ്ടാന്തങ്ങൾ, അല്ലാഹുവിന്റെ സാമീപ്യവും പ്രീതിയും ലഭിച്ചവരുടെ പ്രാർത്ഥനക്കുള്ള ശക്തി, മഹാത്മാക്കളായ ചിലർക്ക് അല്ലാഹു കൊടുത്തരുളുന്ന അനുഗ്രഹസിദ്ധി ആദിയായവയുടെ മുമ്പിൽ ഈ ശാസ്ത്രീയ വീക്ഷണങ്ങൾക്കും, ന്യായവാദങ്ങൾക്കും സ്ഥാനമില്ലാത്തതാണ്.

'കിതാബ്' കൊണ്ട് ഇവിടെ ഉദ്ദേശ്യം അല്ലാഹുവിന്റെ ജ്ഞാനരേഖയാകുന്ന ലൗഹുൽ മഹ്ഫൂള് (اللوح المحفوظ) ആണെന്നും ചില മഹാൻമാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. അപ്പോൾ, അല്ലാഹുവിൽനിന്നുള്ള വഹ്‌യ് മൂലം നൊടിയിടകൊണ്ട് സിംഹാസനം എത്തിക്കുവാനുള്ള ഒരു രഹസ്യമാർഗം സുലൈമാൻ നബി(അ)ക്കോ, അദ്ദേഹം വഴി അദ്ദേഹത്തിന് വേണ്ടി അദ്ദേഹത്തിന്റെ ആൾക്കാരിൽ ഒരാൾക്കോ തുറന്നുകിട്ടിയെങ്കിൽ അതിലൊട്ടും അസാംഗത്യമില്ല. വേദഗ്രന്ഥത്തിൽനിന്നുള്ള ആ അറിവ് നേടിയിരുന്ന ആൾ ആദ്യത്തെ ജിന്നിനെക്കാൾ ഉന്നതനായിരുന്ന മറ്റൊരു ജിന്നാണെന്നും, അതല്ല, ഒരു മനുഷ്യനായിരുന്നുവെന്നും അഭിപ്രായങ്ങളുണ്ട്. സുലൈമാൻ നബി(അ) തന്നെയായിരുന്നു ആ ആളെന്നാണ് ഇമാം റാസീ (റ) മുതലായ ചിലർ പറയുന്നത്. പക്ഷേ, ക്വുർആന്റെ വാക്യങ്ങളുടെ പ്രത്യക്ഷ സ്വഭാവം നോക്കുമ്പോൾ അത് സുലൈമാൻ (അ) ആയിരിക്കുകയില്ലെന്നാണ് മനസ്സിലാകുന്നത്. അല്ലാഹുവിനറിയാം.

വേദഗ്രന്ഥത്തിൽ നിന്നുള്ള അറിവ് (عِلۡمٌ مِّنَ ٱلۡكِتَٰبِ) എന്ന് പറഞ്ഞതിന്റെ താൽപര്യം,

ഇസ്മുൽ അഅ്ളം (اسم الله الاعظم) അഥവാ അല്ലാഹുവിന്റെ ഏറ്റവും മഹത്തായ തിരുനാമം) ആണെന്നത്രെ ചില മഹാൻമാർ പ്രസ്താവിച്ചുകാണുന്ന വേറൊരഭിപ്രായം. നാം ഈ അഭിപ്രായത്തെ ശരിവെക്കുവാനോ, നിഷേധിക്കുവാനോ തയ്യാറില്ല. രണ്ടിനും തെളിവ് കാണുന്നില്ല. എന്നാൽ, നമ്മുടെ ശാസ്ത്രീയക്കാർ ഈ അഭിപ്രായത്തെയും പരിഹസിച്ചുതള്ളുന്ന രീതി വിചിത്രമാണ്. അസ്മാഇന്റെ പണിയാകട്ടെ, അത് അനിസ്ലാമികമാണ്. അതിലുള്ള വിശ്വാസം ഇസ്ലാമിന് നിരക്കാത്തതുമാണ്, ഇതാണ് ന്യായം. 'അഞ്ജനം നമുക്കറിയാം, മഞ്ഞൾപോലെ വെളുത്തിട്ട്' എന്നൊരു പഴഞ്ചൊല്ലുണ്ട്. അത്പോലെയാണീ ന്യായം. ഇസ്മുൽ അഅ്ളമിനെക്കുറിച്ചുള്ള അറിവും അസ്മാഇന്റെ പണിയും ഒന്നാണ് പോൽ! സ്വന്തം ആശയങ്ങൾക്കെതിരായ ഹദീഥുകളെ പരിഹാസപൂർവ്വം പുറംതള്ളിക്കളയുന്ന ഇവർക്ക് ഹദീഥ് ഉദ്ധരിച്ചു കാര്യം മനസ്സിലാക്കാമെന്ന ധാരണ നമുക്കില്ല. എങ്കിലും, സത്യാന്വേഷികൾക്ക് യഥാർത്ഥം മനസ്സിലാക്കാൻ വേണ്ടിയും, ഇവരുടെ ആശയങ്ങൾ ഖുർആനിൽ ഉൾക്കൊള്ളിക്കുന്നതിന് ഇവർ നടത്തുന്ന ഉപായങ്ങൾ സാധാരണക്കാർ ഗ്രഹിക്കുവാൻ വേണ്ടിയും നബി ﷺ അരുളിച്ചെയ്ത ഒരു ഹദീഥ് ഇവിടെ ഉദ്ധരിക്കാം: അല്ലാഹുവിന്റെ തിരുനാമങ്ങളിൽപെട്ട ചില നാമങ്ങൾ ഉപയോഗിച്ചുകൊണ്ട് പ്രാർത്ഥനചെയ്ത ഒരാളെപ്പറ്റി അവിടുന്ന് പറഞ്ഞവാക്ക് ഇപ്രകാരമാണ്: دعا الله باسمه الاغظم الذى اذا دعى به اجاب واذا سئل به اعطى رواه الترمذى وابوداودو النسائى وابن ماجة (അല്ലാഹുവോട് പ്രാർത്ഥിച്ചാൽ അവൻ ഉത്തരം നൽകുകയും അവനോട് ചോദിച്ചാൽ അവൻ കൊടുക്കുകയും ചെയ്യുന്നതായ അവന്റെ അതിമഹത്തായ നാമത്തിലാണ് അവൻ പ്രാർത്ഥിച്ചത്. (തി: അബൂ: ന: ഇ.) ഇത്പോലെയുള്ള ഹദീഥുകൾ വേറെയും കാണാം. എന്നാൽ, ഏതാണ് ഈ നാമങ്ങളെന്ന് ഹദീഥുകളിൽ ഖണ്ഡിതമായി പ്രസ്താവിക്കപ്പെട്ടു കാണുന്നില്ല. ഇതിൽ ചില യുക്തികൾ അടങ്ങിയിരിക്കാം. സ്ഥലദൈർഘ്യം ഭയന്നു ഇവിടെ ആ ഭാഗത്തേക്കു തിരിയുന്നില്ല.

ശാസ്ത്രീയമായ അറിവ് ഉപയോഗപ്പെടുത്തിയാണ് കണ്ണടച്ചു മിഴിക്കുമ്പോഴേക്ക് സിംഹാസനം കൊണ്ടുവന്നതെന്ന് വാദിച്ചപ്പോൾ ഇവർക്കൊരു സംശയം! അത്ര വേഗത്തിൽ കൊണ്ടുവരാൻ ശാസ്ത്രജ്ഞാനത്തിന് സാധിക്കുകയില്ലല്ലോ എന്ന്. അതിനൊരു സൂത്രവും ഇവർ കണ്ടെത്തി: വേഗം എന്നേ ആ പറഞ്ഞ തിനർത്ഥമുള്ളൂവെന്ന്! ഇത് ഒരർത്ഥത്തിൽ നാമും സമ്മതിക്കാം. പക്ഷേ, ദൈവികമായ പ്രത്യേക സഹായങ്ങളൊന്നും കൂടാതെ, ശാസ്ത്രീയജ്ഞാനം മാത്രം ഉപയോഗപ്പെടുത്തിക്കൊണ്ട് സിംഹാസനം അവിടെ എത്തിക്കുവാൻ വേണ്ടുന്ന ചുരുങ്ങിയ സമയം എന്നാണ് ഇവർ ഉദ്ദേശിക്കുന്നതെങ്കിൽ -അതാണിവരുടെ ഉദ്ദേശ്യമെന്ന് വ്യക്തമാണ് - അത് ശരിയല്ല. കാരണം, സുലൈമാൻ നബി(അ)തന്റെ സ്ഥാനത്ത് നിന്ന് എഴുന്നേൽക്കുംമുമ്പായി താനത് കൊണ്ടുവരാമെന്ന് ഒരു ജിന്ന് പറഞ്ഞത് പോരാഞ്ഞിട്ടാണല്ലോ, കണ്ണടച്ചു മിഴിക്കുമ്പോഴേക്ക് കൊണ്ടുവരാൻ ഞാൻ തയ്യാറാണെന്ന് വേറൊരാൾ പറഞ്ഞത്. ആ നിലക്ക് കുറെ മാസങ്ങളോ, ദിവസങ്ങളോ - മണിക്കൂറുകൾ തന്നെയോ-പിടിക്കുന്ന ആ വേഗത്തിന് ഇവിടെ സ്ഥാനമില്ല.

## അതെല്ലാം സുലൈമാൻ നബി(അ)ക്ക്

***(*) നബി തിരുമേനി ﷺ ക്കും മറ്റല്ലാവരെപ്പോലെയല്ലാതെ ഖുർആൻ മനസ്സിലാക്കുവാൻ കഴിയുകയില്ലെന്ന് പരോക്ഷമായിട്ടെങ്കിലും വാദിക്കുന്ന ചില കക്ഷികളും ഇപ്പോൾ ഉടലെടുത്തിട്ടുണ്ട്. ഇസ്ലാമിന്റെ പേരിൽ എനി ഏതെല്ലാം കക്ഷികളാണ് ഉണ്ടാവുക എന്ന് അല്ലാഹുവിനറിയാം.***

# സിദ്ധിച്ച പ്രത്യേകാനുഗ്രഹങ്ങളായിരുന്നു.

പ്രവാചകൻമാരെല്ലാം ഒരേ നിലക്കാരല്ല, അവരിൽ ചിലർക്ക് ചിലരെക്കാൾ ശ്രേഷ്ഠതയുണ്ടായിരിക്കുമെന്ന് അല്ലാഹു ഖുർആനിൽ പ്രസ്താവിച്ചതാണ്. (2: 253; 17: 55.)മുഹമ്മദ് നബി ﷺ തിരുമേനിയാണ് പൊതുവിൽ എല്ലാ പ്രവാചകൻമാരിലും വെച്ച് കൂടുതൽ ശ്രേഷ്ഠനെന്ന കാര്യത്തിൽ ഭിന്നാഭിപ്രായമില്ല. എങ്കിലും ചില പ്രവാചകൻമാർക്ക് മറ്റുള്ളവർക്ക് സിദ്ധിക്കാത്ത ചില പ്രത്യേകാനുഗ്രഹങ്ങൾ നൽകപ്പെട്ടിരിക്കാം. വിരോധമില്ല. ഉദാഹരണമായി: അല്ലാഹുവിന്റെ സംസാരം കേൾക്കുകയെന്ന മഹാഭാഗ്യം സിദ്ധിച്ച പ്രവാചകനാണ് മൂസാ നബി (അ). അല്ലാഹുവിന്റെ സുഹൃത്ത് (خليل الله) എന്ന സ്ഥാനം ലഭിച്ചത് ഇബ്റാഹീം നബി(അ)ക്കാണ്. ഇത്പോലെ, നബിമാരുടെ കൈക്ക് വെളിപ്പെടുന്ന അമാനുഷിക ദൃഷ്ടാന്തങ്ങളി(المعجزات) ലും വ്യത്യാസം കാണും. മൂസാ നബി(അ)യുടെ ദൃഷ്ടാന്തങ്ങളും, ഈസാ നബി(അ)യുടെ ദൃഷ്ടാന്തങ്ങളും ഇതിനുദാഹരണമാണ്. ദാവൂദ് നബി(അ)ക്ക് പ്രത്യേകമായും, അദ്ദേഹത്തിന്റെ പുത്രനായ സുലൈമാൻ നബി(അ)ക്ക് പ്രത്യേകമായും, രണ്ടാൾക്കും കൂട്ടായും മാത്രം സിദ്ധിച്ചതായി ഖുർആനിൽ ചില കാര്യങ്ങൾ എടുത്തുപറഞ്ഞിട്ടുണ്ട്

തന്നോടൊന്നിച്ച് രാവിലെയും വൈകുന്നേരവും തസ്ബീഹ് നടത്തുമാറ് പർവ്വതങ്ങളും പക്ഷികളും വിധേയമാക്കിക്കൊടുക്കപ്പെട്ടതും (38:18, 19; 34:10) ഇരുമ്പ് മിനുസപ്പെടുത്തിക്കൊടുത്തതും(34:10) മറ്റും ദാവൂദ് നബി(അ)യുടെ പ്രത്യേകതയായി പ്രസ്താവിച്ചിരിക്കുന്നു. കാറ്റ് കീഴ്പ്പെടുത്തികൊടുത്തതും (21:81, 34:12) ജിന്നുകളെ വശപ്പെടുത്തിക്കൊടുത്തതും (34:12) ചെമ്പുദ്രാവകത്തിന്റെ ഉറവ് ഒഴുക്കിക്കൊടുത്തതും (34:12) പിശാചുക്കളെ കീഴ്പ്പെടുത്തിക്കൊടുത്തതും(38:37, 21:82) മറ്റും സുലൈമാൻ നബി(അ)യുടെ പ്രത്യേകതയായും പ്രസ്താവിച്ചു കാണാം. രാജത്വം (الملك) നൽകപ്പെട്ടതായി പ്രവാചകൻമാരുടെ കൂട്ടത്തിൽ ഈ രണ്ടു പ്രവാചകൻമാരെപ്പറ്റി മാത്രമേ ഖുർആനിൽ പ്രസ്താവിച്ചിട്ടുള്ളൂ. പക്ഷികളുടെ സംസാരവും മറ്റാർക്കും അറിയിച്ചുകൊടുക്കപ്പെട്ടതായി പ്രസ്താവിച്ചിട്ടില്ല. ഇതിൽ രണ്ടുപേരും പങ്കുണ്ടായിരു ന്നുവെന്നാണ് 38:19 21:79 എന്നീ വചനങ്ങളും,ഈ സൂറത്തിലെ 16 ഉം 19 ഉം വചനങ്ങളും പരിശോധിക്കുമ്പോൾ മനസ്സിലാകുന്നത്. ഈ പ്രത്യേകതകളിൽ രാജത്വം ഒഴിച്ച് മറ്റുള്ള ഓരോന്നിലും, ഖുർആൻ വാക്യങ്ങളിൽനിന്ന് നേർക്കുനേരെ സ്പഷ്ടമാകുന്ന അർത്ഥോദ്ദേശ്യങ്ങൾക്ക് പകരം ഇവർക്ക് ഇവരുടേതായ വ്യാഖ്യാനങ്ങളാണ് മിക്കവാറും ഉള്ളത്.

15-ാം വചനം മുതൽക്കാണ് ഈ സൂറത്തിൽ സുലൈമാൻ നബി (അ)യുടെ കഥ തുടങ്ങുന്നത്. അതിൽ ആദ്യത്തെ വാചകം ദാവൂദിനും സുലൈമാനും നാം ജ്ഞാനം നൽകുകയുണ്ടായി (وَلَقَدْ آتَيْنَا دَاوُودَ وَسُلَيْمَانَ عِلْمًا) എന്നാണ്. വേറെ ചില നബിമാരെക്കുറിച്ചും ഇത്പോലെ അല്ലാഹു പ്രസ്താവിച്ചു കാണാം. (ഖ്വസ്വസ് 14, അൻബിയാഅ് 74 മുതലായവ നോക്കുക)അവിടെയൊന്നും പതിവില്ലാത്ത - അവയിൽ നിന്നെല്ലാം വ്യത്യസ്തമായ - ഒരു കാര്യമാണ് ഈ ആയത്തിൽ പ്രസ്താവിക്കുന്നത്. സത്യവിശ്വാസികളായ തന്റെ അടിയാൻമാരിൽ മിക്കവരെക്കാളും ഞങ്ങൾക്ക് ശ്രേഷ്ഠത നൽകിയ അല്ലാഹുവിന് സർവ്വസ്തുതിയും! എന്ന് അവർ രണ്ട്പേരും പറയുകയും ചെയ്തു. (وَقَالَا الْحَمْدُ لِلَّهِ الَّذِي فَضَّلَنَا عَلَىٰ كَثِيرٍ مِّنْ عِبَادِهِ الْمُؤْمِنِينَ) ഇതാണാ വാചകം. അപ്പോൾ അവർക്ക് നൽകപ്പെട്ടിരുന്ന അറിവിൽ, മറ്റുള്ള മിക്ക ആളുകളെക്കാളും തങ്ങൾക്ക് ശ്രേഷ്ഠത

കൈവരുത്തുന്ന തരത്തിലുള്ള എന്തോ അറിവും ഉണ്ടായിരിക്കണമല്ലോ. ഇതിന് ഉപോൽബലമായി വേറെയും ഉദ്ധരിക്കുവാനുണ്ടെങ്കിലും ദീർഘിപ്പിക്കുന്നില്ല.

16-ാം വചനത്തിൽ സുലൈമാൻ (അ) ദാവൂദി(അ)നെ അനന്തരമെടുത്തു (وَوَرِثَ سُلَيْمَانُ دَاوُودَ) എന്ന് പറഞ്ഞുവല്ലോ, വെറും സ്വത്തിന് മാത്രം അവകാശിയായി എന്നല്ല ഇതിന്റെ താൽപര്യം. അങ്ങനെയാണെങ്കിൽ അതിൽ സാധാരണയിൽ കവിഞ്ഞ വലിയ ഒരു തത്വമൊന്നും അടങ്ങുന്നില്ല. ദാവൂദ് നബി(അ)ക്ക് നൽകപ്പെട്ടിട്ടുള്ളതായി ഖുർആനിൽ പ്രത്യേകം എടുത്തു പറയപ്പെടാറുള്ള മറ്റു അനുഗ്രഹങ്ങൾ അദ്ദേഹത്തിനും പൈതൃകമായി സിദ്ധിച്ചുവെന്നായിരിക്കും ഇതിന്റെ താൽപര്യം. അനന്തരമെടുത്തു എന്ന് പറഞ്ഞതിനെത്തുടർന്നു സുലൈമാൻ നബി(അ)യുടെ മൂന്ന് വാചകങ്ങളാണ് അല്ലാഹു ഉദ്ധരിച്ചിരിക്കുന്നത്. അതിൽ നിന്ന് നമുക്ക് ചിലതൊക്കെ ഇവിടെ മനസ്സിലാക്കുവാൻ കഴിയും. അതിൽ ഒന്നാമത്തെത് ഹേ, മനുഷ്യരേ, നമുക്ക് പക്ഷികളുടെ സംസാരം പഠിപ്പിച്ചുതരപ്പെട്ടിരിക്കുന്നു يَا أَيُّهَا النَّاسُ عُلِّمْنَا مَنطِقَ الطَّيْرِ എന്നാണ്. രണ്ടാമത്തെ വാചകം: നമുക്ക് എല്ലാ വസ്തുവിൽ നിന്നും നൽകപ്പെട്ടിരിക്കുന്നു (وَأُوتِينَا مِن كُلِّ شَيْءٍ) എന്നും മൂന്നാമത്തെത്: നിശ്ചയമായും ഇത് തന്നെയാണ് സ്പഷ്ടമായ ശ്രേഷ്ഠത - അഥവാ അനുഗ്രഹം (إِنَّ هَٰذَا لَهُوَ الْفَضْلُ الْمُبِينُ) എന്നുമാകുന്നു. ഈ ഓരോ വാചകത്തിലും പ്രകടമായിക്കാണുന്ന അഭിമാനത്തോടും, കൃതജ്ഞതയോടുംകൂടി ജനമദ്ധ്യേ പ്രഖ്യാപിക്കുവാൻ പോരുന്ന നേട്ടങ്ങളായിരിക്കണം അദ്ദേഹത്തിന് പിതാവിൽ നിന്ന് ലഭിച്ച ആ പിൻതുടർച്ചാവകാശം. അതെ, രണ്ടുപേർക്കും പ്രത്യേകമായി സിദ്ധിച്ച അനുഗ്രഹങ്ങളെയാണ് ഇതെല്ലാം ചൂണ്ടിക്കാട്ടുന്നത്.

17-ാം വചനത്തിൽ അദ്ദേഹത്തിന്റെ സൈന്യത്തിൽ ജിന്നുകളും പക്ഷികളും ഉണ്ടായിരുന്നതായും പ്രസ്താവിക്കുന്നു. ഇതും മറ്റാർക്കും സിദ്ധിക്കാത്ത അനുഗ്രഹമത്രെ. 19-ാം വചനത്തിൽ നംലത്തിന്റെ (ഉറുമ്പിന്റെ) സംസാരം കേട്ടു മനസ്സിലായതിനെത്തുടർന്ന് അദ്ദേഹം പറഞ്ഞ വാക്യങ്ങൾ നോക്കുക : എനിക്കും എന്റെ മാതാപിതാക്കൾക്കും നീ ചെയ്തു തന്ന അനുഗ്രഹങ്ങൾക്ക് നന്ദി ചെയ്‌വാൻ എനിക്ക് സാധിപ്പിക്കണേ എന്ന് തുടങ്ങുന്ന ആ പ്രാർത്ഥനയും ഇതേ യാഥാർത്ഥ്യം ചൂണ്ടിക്കാട്ടുന്നു. സൂഃസ്വാദ് അൻബിയാഉ് 78-82 മുതലായ സ്ഥലങ്ങൾ പരിശോധിച്ചാൽ എനിയും കൂടുതൽ വിവരം കാണാം. ദീർഘിക്കുമെന്ന് കരുതി ഉദ്ധരിക്കുന്നില്ല.

സൂഃ സ്വാദ് 35ൽ സുലൈമാൻ നബി(അ)യെക്കുറിച്ച് ഇങ്ങിനെ പറയുന്നു: قَالَ رَبِّ اغْفِرْ لِي وَهَبْ لِي مُلْكًا لَّا يَنبَغِي لِأَحَدٍ مِّن بَعْدِي إِنَّكَ أَنتَ الْوَهَّابُ ) (അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, എനിക്ക് പൊറുത്തുതരേണമേ! എന്റെ മരണശേഷം ഒരാൾക്കും സൗകര്യപ്പെടാത്ത *(*)* ഒരു ഭരണാധിപത്യം നീ എനിക്ക് പ്രദാനം ചെയ്യുകയും വേണമേ ! നിശ്ചയമായും നീയത്രെ വളരെ പ്രദാനം ചെയ്യുന്നവൻ). ഈ പ്രാർത്ഥന അല്ലാഹു സ്വീകരിച്ചിരിക്കുമെന്ന് തീർച്ചയാണ്. ഇതിന്റെ മുമ്പും പിമ്പുമുള്ള വചനങ്ങൾ തന്നെ അത് കാട്ടിത്തരുന്നു. അദ്ദേഹം ഭരണവിഷയകമായ ഒരു പരീക്ഷണത്തിന് വിധേയമായതിനെത്തുടർന്ന് ചെയ്തതാണ് ഈ പ്രാർത്ഥന എന്ന് ഇതിന്റെ മുമ്പത്തെ വചനം കാണിക്കുന്നു. ഈ പ്രാർത്ഥന ഉദ്ധരിച്ച ശേഷം അല്ലാഹു പ്രസ്താവിക്കുന്നത് : അപ്പോൾ അദ്ദേഹത്തിന് അദ്ദേഹത്തിന്റെ കല്പന പ്രകാരം സഞ്ചരിക്കുന്ന വിധം കാറ്റിനെയും, കെട്ടിട നിർമാണം, മുങ്ങൽജോലി എന്നിവയെല്ലാം നിർവ്വഹിക്കുന്ന പിശാചുക്കളെയും നാം കീഴ്പെടുത്തിക്കൊടുത്തു എന്നുമത്രെ. ഈ പ്രാർത്ഥനയുടെ

ഫലമാണിതെന്ന് വ്യക്തമാണ്. മാത്രമല്ല, ഇതൊക്കെ നമ്മുടെ ദാനമാണെന്നും, അദ്ദേഹത്തിന് നമ്മുടെ അടുക്കൽ അടുത്ത സ്ഥാനവും, നല്ല പര്യവസാന വുമുണ്ടെന്നുകൂടി അല്ലാഹു തുടർന്നു പ്രസ്താവിക്കുന്നു. (സൂഃ സ്വാദ് : 34 മുതൽ 40 കൂടിയ വചനങ്ങൾ നോക്കുക) ഇതെല്ലാം ദുർവ്യാഖ്യാനം ചെയ്യാത്ത പക്ഷം അദ്ദേഹത്തിന്റെ ഭരണത്തിന്റെ സവിശേഷതയാകുന്ന ഇത്തരം പ്രത്യേകാനുഗ്രഹങ്ങളിൽ മറ്റാർക്കും, പങ്കുണ്ടായിരിക്കുവാൻ അവകാശമില്ലല്ലോ. അതുകൊണ്ട് തന്നെയാണ്, ഒരു ഉറുമ്പിന്റെ വർത്തമാനം കേട്ടത്, അപ്പോൾ പുഞ്ചിരിതൂകിയത്, മരക്കൊത്തിയെ കാണാതായത്, അത് ചില വിവരങ്ങൾ അറിയിച്ചത്, എഴുത്ത് കൊണ്ടുപോയത്, സിംഹാസനം കൊണ്ടുവന്നത് എന്നീ വിഷയങ്ങളെല്ലാം ഇത്രമേൽ പരിഗണനയോടുകൂടി അല്ലാഹു ക്വുർആനിൽ വിവരിക്കുന്നതും.

ഇക്കൂട്ടർ ഈ ആയത്തും തങ്ങളുടെ ആശയത്തിനൊപ്പിക്കുവാൻ മറന്നുപോയിട്ടില്ല. ഈ ആയത്തിന് ഇവർ നൽകുന്ന അർത്ഥം: 'എനിക്ക് ശേഷം ഒരാൾക്കും (പിടിച്ചടക്കുക) ക്ഷിപ്രസാധ്യമല്ലാത്ത ഒരാധിപത്യം എനിക്ക് പ്രദാനം ചെയ്യേണമേ' എന്നാകുന്നു. 'പിടിച്ചടക്കുക' എന്ന് ഇടക്ക് ചേർത്തത് ഇവരുടെ സ്വന്തം വകയാണ്. ഈ ഒരൊറ്റ വാക്ക്കൊണ്ട് സുലൈമാൻ നബി(അ)യുടെ ഭരണാധിപത്യത്തിന്റെ പ്രത്യേകതകളും, സവിശേഷതകളുമെല്ലാം ഇവർ എടുത്തുകളഞ്ഞു അതിനെ കേവലം ഒരു സാധാരണ 'പ്രബലരാഷ്ട്രം' മാത്രമാക്കി തരംതാഴ്ത്തിയിരിക്കുന്നു. വാസ്തവത്തിൽ ആർക്കും പിടിച്ചടക്കുവാൻ സാധ്യമല്ലാത്ത ഒരു പ്രബല ഭരണത്തെയല്ല – ആർക്കും ഉണ്ടായിരിക്കുവാനിടയില്ലാത്ത വിധത്തിലുള്ള ഒരു സവിശേഷ ഭരണത്തെയാണ് – അദ്ദേഹം പ്രാർത്ഥനയിൽ ഉദ്ദേശിച്ചിരിക്കുന്നത്. അത്കൊണ്ടുതന്നെയാണ് സുലൈമാൻ നബി(അ)യുടെയും പിതാവ് ദാവൂദ് നബി(അ)യുടെയും ചരിത്രത്തിൽ മറ്റെവിടെയും കാണപ്പെടാത്തതും, യുക്തിവാദക്കാർക്ക് കൂടുതൽ തലവേദനയുണ്ടാക്കുന്നതുമായ സംഭവങ്ങൾ പലതും ക്വുർആനിൽ കാണപ്പെടുന്നതും. ഈ ആയത്തിന് നബി ﷺ തിരുമേനി മനസ്സിലാക്കിയ അർത്ഥവും നാം ചൂണ്ടിക്കാട്ടിയ അർത്ഥം തന്നെയായിരുന്നുവെന്ന് താഴെ കാണുന്ന ഹദീഥിൽ നിന്നും വ്യക്തമാകും.

ബുഖാരി, മുസ്‌ലിം (റ) മുതലായവർ രേഖപ്പെടുത്തിയിട്ടുള്ള ഒരു ഹദീഥിന്റെ ചുരുക്കം ഇപ്രകാരമാകുന്നു. നബി ﷺ പറഞ്ഞു: 'ജിന്നുകളിൽ പെട്ട ഒരു ഭൂതത്താൻ (عِفْرِيتٌ) ഇന്നലെ രാത്രി എന്റെമേൽ കുതറിച്ചാടുവാൻ ശ്രമിക്കുകയുണ്ടായി. അവനെ പിടിക്കുവാൻ അല്ലാഹു എനിക്ക് സാധിപ്പിച്ചുതന്നു. നേരം പുലരുവോളം പള്ളിയുടെ ഒരു തൂണിൻമേൽ കെട്ടിയിടുവാൻ ഞാൻ ഉദ്ദേശിച്ചു. അപ്പോൾ എന്റെ സഹോദരൻ സുലൈമാൻ (അ) رَبِّ اغْفِرْ لِي وَهَبْ لِي مُلْكًا لَّا يَنبَغِي لِأَحَدٍ مِّنۢ بَعْدِي എന്ന് പറഞ്ഞിരുന്നത് ഞാൻ ഓർത്തു, അങ്ങനെ ഞാനവനെ വിട്ടയച്ചു'.

പിശാചുക്കളെ കീഴ്പ്പെടുത്തുവാനും, ബന്ധത്തിലാക്കുവാനും മറ്റും സുലൈമാൻ നബി(അ)ക്ക് സാധ്യമായിരുന്നത് പോലെയുള്ള കാര്യങ്ങളിൽ, അദ്ദേഹത്തിന്റെ ഭരണം ഇണയില്ലാത്തതായിരിക്കണമെന്നാണ് ആ പ്രാർത്ഥനക്ക് നബി ﷺ യും മനസ്സിലാക്കിയ അർത്ഥമെന്ന് ഇതിൽ നിന്ന് സ്പഷ്ടമാണല്ലോ. തന്റെ കാലശേഷം ഒരാൾക്കും പിടിച്ചടക്കുവാൻ കഴിയാത്ത ഒരു രാഷ്ട്രം എന്നാണദ്ദേഹം ഉദ്ദേശിച്ചിരുന്നതെങ്കിൽ നബി ﷺ യുടെ ഈ പ്രസ്താവനക്ക് അർത്ഥമില്ല. കൂടാതെ സുലൈമാൻ നബി(അ)യുടെ ആ പ്രാർത്ഥന അല്ലാഹു സ്വീകരിച്ചിട്ടില്ലെന്ന് സമ്മതിക്കേണ്ടിയും വരും. കാരണം,

---

(*) لاينبعى اى لايتيسر ولا يتسهل (مفردات الراغب)

അദ്ദേഹത്തിന്റെ രാഷ്ട്രമായിരുന്ന ഫലസ്തീനും പരിസരപ്രദേശങ്ങളും, അദ്ദേഹം ചരമമടഞ്ഞു ഏറെത്താമസിയാതെ അന്യാധീനപ്പെട്ടുപോയിട്ടുള്ളത് ചരിത്ര പ്രസിദ്ധമാണ്. എന്റെ ശേഷം ഒരാൾക്കും പിടിച്ചടക്കുക സാധ്യമല്ലാത്ത എന്ന വാക്ക് അർത്ഥവത്താകണമെങ്കിൽ ലോകവസാനം വരെ ആ ഭരണം അതേ നിലയിൽ തന്നെ തുടരേണ്ടതാണല്ലോ !

ഈ സൂറത്തിലെ 19-ാം വചനത്തിൽ പ്രസ്താവിച്ച ഉറുമ്പ് അതിന്റെ കൂട്ടുകാരോട് ചെയ്ത താക്കീതിന്റെ സാരം : സുലൈമാനും കൂട്ടുകാരും വരുന്നുണ്ട്, വേഗം മാളത്തിൽ പ്രവേശിക്കണം. ഇല്ലെങ്കിൽ അവർ അറിയാതെ നമ്മെ ചവിട്ടിച്ചതക്കുവാൻ ഇടവന്നേക്കും എന്നാണല്ലോ. ഈ ഉറുമ്പിനെ ഒരു നംല് ഗോത്രക്കാരിയാക്കിയ ഇവർ ഈ താക്കീതിന് നൽകുന്ന വിവരണം ഇങ്ങിനെയാണ് : 'നമുക്ക് സുലൈമാൻ നബി(അ)യോട് ശത്രുതയൊന്നുമില്ല ; നമ്മെ ശത്രുപക്ഷക്കാരായിട്ടാണവർ ഗണിക്കുക ; അതുനിമിത്തം നമ്മെ ചവിട്ടിത്തേച്ചുംകൊണ്ട് അവർ മുന്നോട്ട് പോകും ; അതിനിടവരുത്തരുത് ; നാം നമ്മുടെ വീടുകളിൽ കടന്നിരുന്നാൽ ശത്രുപക്ഷക്കാരല്ലെന്ന് അവർക്ക് വ്യക്തമാകും'. ആലോചിച്ചുനോക്കുക ! യാതൊരു ദ്രോഹത്തിനും മുതിരാതെ സ്വന്തം ജോലികളിൽ വ്യാപൃതരായിക്കൊണ്ടിരിക്കുന്ന ഒരു ജനതയെ-ഇവരുടെ ഭാഷയിൽ ഒരു ഗ്രാമക്കാരെ-സുലൈമാൻ നബി(അ)പോകട്ടെ, അൽപം നീതിബോധവും, മാനമര്യാദയുമുള്ള ഒരു രാജാവും, തന്റെ നേതൃത്വത്തിലുള്ള സൈന്യവും വെറുതെയങ്ങ് ചവിട്ടിത്തേക്കുവാൻ ഒരുമ്പെടുമെന്ന് ആരാണ് ഊഹിക്കുക ? ഏതായാലും താക്കീത് കേട്ടപ്പോൾ സുലൈമാൻ നബി (അ) : ഓ ! നംല് ഗോത്രക്കാരിയായ സ്ത്രീ ! ഞങ്ങൾ നിങ്ങളെ ചവിട്ടിച്ചതക്കുവാൻ വന്നവരല്ല, നിങ്ങൾ ഭയപ്പെടേണ്ടതില്ല, എന്നു പറഞ്ഞു അവളെ സമാധാനിപ്പിക്കയല്ല ചെയ്തത്. നിങ്ങളാരും ഈ പാവപ്പെട്ട ഗ്രാമീണരെ ഉപദ്രവിക്കരുത് എന്ന് പട്ടാളത്തോടും പറഞ്ഞില്ല. പിന്നെയോ ? ഒന്ന് പുഞ്ചിരിതൂകിക്കൊണ്ട് റബ്ബേ ! എനിക്കും എന്റെ മാതാപിതാക്കൾക്കും നീ ചെയ്തുതന്ന അനുഗ്രഹങ്ങൾക്ക് നന്ദി ചെയ്വാൻ സാധിപ്പിച്ചുതരേണമേ ! എന്നും മറ്റും പ്രാർത്ഥിക്കയാണ് ചെയ്തത്. നംല് ഗോത്രക്കാരിയുടെ വാക്ക് കേട്ടത് കൊണ്ടായിരിക്കുമോ അതല്ല, മറ്റുള്ളവർക്ക് ഗ്രഹിക്കുവാൻ സാധിക്കാത്ത ഉറുമ്പിന്റെ സംസാരം തനിക്ക് ഗ്രഹിക്കുവാൻ കഴിഞ്ഞതിന്റെ പേരിലായിരിക്കുമോ ഈ പ്രാർത്ഥന ? ആലോചിച്ചുനോക്കുക ! ഉറുമ്പിന്റെ ഈ സംഭവം തന്റെ കുടുംബത്തിന് ലഭിച്ച ഒരു പ്രത്യേകാനുഗ്രഹമാണെന്നല്ലേ ആ പ്രാർത്ഥന കാണിക്കുന്നത് ?!

ഇത് പോലെത്തന്നെ, കണ്ണ് ചിമ്മി മിഴിച്ചപ്പോഴേക്ക് സിംഹാസനം തന്റെ മുമ്പിലെത്തിയത് കണ്ടപ്പോൾ അദ്ദേഹം പറഞ്ഞ വാക്കും (40-ാം വചനത്തിൽ) ഒന്ന് പരിശോധിക്കുക ! ഇത് എന്റെ റബ്ബ് നല്കിയ അനുഗ്രഹമാണ്, ഞാൻ നന്ദി കാണിക്കുമോ ഇല്ലേ എന്ന് പരീക്ഷിക്കുവാൻ വേണ്ടി അവൻ ചെയ്തതാണ്. നന്ദി ചെയ്താൽ ചെയ്തവനുതന്നെയാണതിന്റെ ഗുണം. എന്നിങ്ങനെയുള്ള ആ പ്രസ്താവനതന്നെ, അല്ലാഹു അദ്ദേഹത്തിന് സാധിപ്പിച്ചുകൊടുത്ത ഒരു പ്രത്യേകനുഗ്രഹമായിരുന്നു അതും എന്ന് കാണിക്കുന്നു. ഇങ്ങിനെയുള്ളതൊന്നും കണക്കിലെടുക്കാതെ തോന്നിയത് പോലെ ക്വുർആനെ വിവരിക്കുവാനും, വ്യാഖ്യാനിക്കുവാനും ഒരുമ്പെടുന്ന പക്ഷം ആർക്കും എന്തും ക്വുർആന്റെ പേരിൽ വെളിക്കിറക്കുവാൻ സാധിക്കുന്നതാണ്.

## ഇതെല്ലാം പഴഞ്ചനാണ്

ഇവരുടെ പല ചോദ്യങ്ങളും, മുട്ടുതർക്കങ്ങളും നാം കണ്ടുവല്ലോ. വാസ്തവത്തിൽ,

ഇതൊക്കെ ഇവരുടെ വക പുത്തനോ, മുമ്പാരും കാണാത്ത പുതിയ കണ്ടുപിടുത്തങ്ങളോ അല്ല. നൂറ്റാണ്ടുകൾ പഴക്കമുണ്ട് ആ ചോദ്യങ്ങൾക്ക്. മണ്ണടിഞ്ഞുകിടന്നിരുന്ന ആ ചോദ്യങ്ങൾക്ക് ഇവർ ആധുനിക വർണപ്പകിട്ട് നൽകിയെന്നേയുള്ളൂ. ഇമാം റാസി (റ)അദ്ദേഹത്തിന്റെ പ്രസിദ്ധ തഫ്സീർ രചിച്ചിട്ട് ഏതാണ്ട് എട്ടു നൂറ്റാണ്ട് കഴിഞ്ഞു. അദ്ദേഹം അതിൽ പ്രസ്താവിച്ച ചില വരികളുടെ ചുരുക്കം കാണുക. ഈ കഥയെക്കുറിച്ച് നിർമതവാദികൾ (**الملحدة**) പല ആക്ഷേപങ്ങളും പുറപ്പെടുവിച്ചിട്ടുണ്ട്.

(1) വിശേഷബുദ്ധിയുള്ളവരിൽനിന്നല്ലാതെ ഉണ്ടാവതല്ലാത്ത സംസാരങ്ങൾ ഉറുമ്പും മരക്കൊത്തിയും സംസാരിച്ചുവെന്ന് ആ വചനങ്ങളിൽ നിന്ന് വരുന്നു. ഇതൊരുതരം മിരട്ടുവാദമാണ്, അങ്ങനെയാണെങ്കിൽ , ഇതരജീവികളിലും ഇത്തരം അറിവുണ്ടായിരിക്കേണ്ടതും, അവയ്ക്കിടയിൽ പ്രവാചകൻമാരും മതശാസനകളും മറ്റും ഉണ്ടായിരിക്കാവുന്നതുമാണ്. ഇതൊരുതരം ഭ്രാന്തായിരിക്കുമല്ലോ ?!

(2) സുലൈമാൻ നബി(അ) ശാമിലായിരുന്നു, എന്നിരിക്കെ, ചുരുങ്ങിയ സമയംകൊണ്ട് മരക്കൊത്തി എങ്ങിനെ യമനിൽ പോയിവന്നു ?!

(3) സുലൈമാൻ നബി(അ)യുടെ ആധിപത്യവും പ്രതാപവും വളരെ വമ്പിച്ചതായിരുന്നു. ജിന്നും, മനുഷ്യരുമെല്ലാം അദ്ദേഹത്തിന്റെ പട്ടാളത്തിലുണ്ടായിരുന്നുവെന്നും പറയപ്പെടുന്നു. ബിൽഖീസിന്റെ ഭരണകൂടമാണെങ്കിൽ അതും വളരെ വമ്പിച്ചതാണെന്ന് പറയപ്പെടുന്നു. രണ്ട് രാഷ്ട്രങ്ങൾക്കുമിടയിലുള്ള ദൂരം മൂന്നു ദിവസത്തെ അകലമാണെന്നും കാണുന്നു. എന്നിട്ടും, ബിൽഖീസിനെക്കുറിച്ചുള്ള വിവരം അദ്ദേഹത്തിന് എങ്ങിനെ അജ്ഞാതമായിരിക്കും ?!

(4) അല്ലാഹുവിനെക്കുറിച്ചും, അവന് മാത്രമേ സുജൂദ് ചെയ്യാൻ പാടുള്ളൂ, സൂര്യന് സുജൂദ് ചെയ്യാൻ പാടില്ല, അത് പിശാചിന്റെ പ്രേരണയാണ് എന്നതിനെക്കുറിച്ചുമെല്ലാം മരക്കൊത്തിക്ക് എവിടെ നിന്നാണ് അറിവുണ്ടായത് ?! എട്ട് നൂറ്റാണ്ടുകൾക്കുമുമ്പ് ക്വുർആന്റെ നേരെ തൊടുത്തുവിടപ്പെട്ട ചോദ്യങ്ങളാണിവ.

ഈ ചോദ്യകർത്താക്കൾക്ക് ഇരു രാഷ്ട്രങ്ങൾക്കുമിടയിലുള്ള അകലം കുറച്ചു കാണിക്കേണ്ടി വന്നത് കൊണ്ട് അവർ മൂന്ന് ദിവസത്തെ യാത്രാദൂരം കണക്കാക്കി. നമ്മുടെ വ്യാഖ്യാനക്കാർക്ക് ഇത് വർദ്ധിപ്പിച്ചു കാണിക്കേണ്ടിവന്നു. അവർ 1500 നാഴികയാക്കി വർദ്ധിപ്പിച്ചു. ഇതൊഴിച്ചാൽ, ബാക്കി ഭാഗങ്ങളെല്ലാം ഇവരും ചോദിക്കുന്ന ചോദ്യങ്ങളാണ്. أَتَوَاصَوْا بِهِ بَلْ هُمْ قَوْمٌ طَاغُونَ (അവർ അന്യോന്യം ഇതിനെപ്പറ്റി വസ്വിയ്യത്തു ചെയ്തിരിക്കുകയാണോ ? അതല്ല, ഇവർ ധിക്കാരികളായ ഒരു ജനതയാണോ ?!) എന്ന ക്വുർആൻ വചനം ഓർമവരികയാണ്. ഇങ്ങിനെയുള്ള ആരോപണങ്ങൾക്ക് തത്വശാസ്ത്രത്തിന്റെയും, യുക്തിയുടെയും അടിസ്ഥാനത്തിൽ, താർക്കികമായ സ്വഭാവത്തിൽ നീണ്ട മറുപടി കൊടുക്കുന്ന സമ്പ്രദായക്കാരാണ് ഇമാം റാസി(റ). എങ്കിലും, ഇവിടെ അദ്ദേഹം അതിന് മിനക്കെട്ടില്ല. വളരെ ചുരുങ്ങിയതും, എന്നാൽ കനത്തതുമായ രണ്ടു വാചകങ്ങളിലാണദ്ദേഹം ഇതിന് മറുപടി പറയുന്നത്. 1-ാമത്തെ ചോദ്യത്തിന്റെ മറുപടി : പ്രാഥമിക ബുദ്ധിക്കൊണ്ട് ആലോചിക്കുമ്പോൾ അങ്ങനെ സംശയം തോന്നാം. പക്ഷേ, വാസ്തവം അങ്ങനെയല്ല എന്നുള്ളതിൽ മുസ്ലിംകൾക്കിടയിൽ ഭിന്നാഭിപ്രായമില്ലാത്തതാണെന്ന വസ്തുത ഈ സംശയത്തെ തള്ളിക്കളയുന്നതാണ്. ***(*)*** പിന്നീടുള്ള ചോദ്യങ്ങൾക്കെല്ലാംകൂടി അദ്ദേഹത്തിന്റെ മറുപടി ഇതാണ് : ഇച്ഛിച്ചത് പോലെ പ്രവർത്തിക്കുന്നവനും സർവ്വശക്തനു(**القادر المختار**)മായുള്ള ഒരുവനെ - അല്ലാഹുവിനെ - അപേക്ഷിച്ചുകൊണ്ടാണ്

ലോകം നിലകൊള്ളുന്നതെന്ന വിശ്വാസം ഈ സംശയങ്ങളെയെല്ലാം തന്നെ തള്ളിക്കളയുന്നു. (٤٠ ج – ٦ راجع تفسير الرازى ص)

ഹിജ്റ 1-ാം നൂറ്റാണ്ടിൽ തന്നെ ഇത്തരം ചില മിരട്ടുചോദ്യങ്ങളും, ആശയക്കുഴപ്പങ്ങളും ക്വുർആന്റെ നേരെ കൊണ്ടുവരപ്പെട്ടിട്ടുണ്ടെന്ന് കാണിക്കുന്ന ഒരു സംഭവം മുജാഹിദ്(റ), സഈദുബ്നുൽ മുസയ്യബ്(റ)എന്നീ മഹാൻമാരിൽ നിന്ന് ഇബ്നു കഥീറും (റ)ഉദ്ധരിക്കുന്നു: ആ മരക്കൊത്തി സുലൈമാൻ നബി(അ)ക്ക് വെള്ളത്തെക്കുറിച്ച് അറിവ് നൽകുന്ന നിപുണനായിരുന്നു; ഭൂമിയുടെ അടിയിൽ വെള്ളം സ്ഥിതിചെയ്യുന്ന സ്ഥാനം അതിനറിയാമായിരുന്നു. അദ്ദേഹം മരുഭൂമിയി ലായിരിക്കുമ്പോൾ അത് വെള്ളത്തിന്റെ സ്ഥാനം അറിയിച്ചുകൊടുക്കും; ജിന്നുകൾ അവിടെ കുഴിച്ചു വെള്ളമെടുക്കും. ഒരു ദിവസം മരുഭൂമിയിൽ അദ്ദേഹം ഇറങ്ങി മരക്കൊത്തിയെ കാണുവാനായി പക്ഷികളെ പരിശോധിച്ചപ്പോൾ അതിനെകണ്ടില്ല; അപ്പോഴാണദ്ദേഹം എന്താണ് മരക്കൊത്തിയെ കാണാത്തത് (الهدهد مالى لاارى) എന്ന് പറഞ്ഞത്. എന്നിങ്ങിനെ ഇബ്നുഅബ്ബാസ് (റ) ഒരു ദിവസം സംസാരിച്ചു കൊണ്ടിരിക്കുമ്പോൾ, ഖവാരിജി ***(**)*** ൽപെട്ട നാഫിഉ് (نافع ابن الازرق) എന്ന് പേരായ ഒരാൾ – ഇദ്ദേഹം ഇബ്നു അബ്ബാസ് (റ) നോട് പല തർക്കവാദങ്ങളും പുറപ്പെടുവിക്കുക പതിവായിരുന്നു–ഇങ്ങിനെ പറഞ്ഞു : ഇബ്നുഅബ്ബാസ്! നിൽക്കൂ ! ഇന്ന് നിങ്ങൾക്ക് പരാജയം പിണഞ്ഞിരിക്കുന്നു. മരക്കൊത്തി ഭൂമിയുടെ അടിയിലുള്ള വെള്ളം കാണുമെന്നും അതേ സമയത്ത് ഒരു കുട്ടി ഒരു കെണിക്കൂട്ടിൽ ഒരു ധാന്യമണി വെച്ചു അതിനുമീതെ അൽപം മണ്ണും വാരിയിട്ടു പോന്നാൽ അത് വന്നു കുട്ടിയുടെ കെണിയിൽ അകപ്പെടുമെന്നുമാണോ താങ്കൾ പറയുന്നത്?! ഇത്കേട്ടപ്പോൾ ഇബ്നുഅബ്ബാസ് (റ)പറഞ്ഞു : ഇയാൾ പുറത്തിറങ്ങി ഇബ്നു അബ്ബാസിനെ ഞാൻ ഖണ്ഡിച്ചിരിക്കുന്നുവെന്ന് പറയുവാനിടവരുമായിരുന്നില്ലെങ്കിൽ, ഞാനിതിന് മറുപടി പറയുമായിരുന്നില്ല. പിന്നീടദ്ദേഹം പറഞ്ഞു : ഹേ, മൂപ്പരേ!കൽപന (വിധി) വരുമ്പോൾ കണ്ണിന് അന്ധത ബാധിക്കുകയും, ജാഗ്രത വിട്ടുപോകുകയും ചെയ്തേക്കുന്നു (الحذر انه اذا نزل القدر عمى البصر وذهب) അപ്പോൾ, നാഫിഉ് പറഞ്ഞു : ***(*)*** അല്ലാഹുവാണ! എനി, ക്വുർആനിൽപെട്ട ഒന്നിനെക്കുറിച്ച് ഞാൻ നിങ്ങളോട് ഒരിക്കലും തർക്കത്തിന് വരികയില്ല (ابن كثير)

സുലൈമാൻ നബി(അ)യുടെ കഥകളിൽ ഇക്കൂട്ടരുടെ വക പ്രസ്താവനകൾ എനിയും ചിലതൊക്കെ കാണാം. അവ ആകമാനം പരിശോധിച്ചാൽ ഈ രണ്ടിലൊരു പ്രകാരത്തിലുള്ളതായിരിക്കും

(1) കണ്ടതും കേട്ടതുമെല്ലാം രേഖപ്പെടുത്താറുള്ള കഥാകാരൻമാർക്കിടയിൽ പ്രചാരത്തിലിരിക്കുന്ന ഭാഗങ്ങളെ പൊക്കിപ്പിടിച്ചുകൊണ്ട് ഇതാണ് ക്വുർആന്റെ വ്യാഖ്യാനമായി പൊതുവിൽ അംഗീകരിക്കപ്പെട്ടിട്ടുള്ളതെന്ന ഭാവേന യഥാർത്ഥസംഭവങ്ങളെ ഖണ്ഡിക്കുവാനുള്ള ശ്രമം

(2) അല്ലെങ്കിൽ തങ്ങൾ സ്വയം രൂപപ്പെടുത്തിയ സംഭവരൂപങ്ങളുടെ അടിസ്ഥാനത്തിൽ ആവിഷ്കരിക്കുന്ന വിശദീകരണം. ഈ നിരൂപണം ഇത്രയും നീണ്ടുപോയ സ്ഥിതിക്ക് അവയെക്കുറിച്ച് എനി സംസാരിച്ചു ദീർഘിപ്പിക്കേണ്ടതില്ല. ക്വുർആൻ വ്യാഖ്യാനത്തിന് ആരംഭിക്കുമ്പോൾ തന്നെ അതിൽ കാണുന്ന അമാനുഷികദൃഷ്ടാന്തങ്ങൾ(....) കൊണ്ട് വിഷമം അനുഭവപ്പെടുന്നവർക്ക് അവയെപ്പറ്റി സംസാരിക്കുമ്പോൾ അങ്ങനെ പലതും ആവശ്യമായി വരുമെന്ന് നമുക്ക് സമാധാനിക്കുക. ഏതായാലും, കഥാകാരൻമാർ യഥാർത്ഥ

സംഭവങ്ങളിൽ അതിശയോക്തിയും, ഇല്ലാത്ത വിശദീകരണങ്ങളും കൂട്ടിച്ചേർക്കലാണ് ചെയ്യുന്നതെങ്കിൽ, ഇവർ യഥാർത്ഥങ്ങളെ അടിയോടെ നിഷേധിച്ചു ഇല്ലാത്തത് സൃഷ്ടിക്കലാണ് പതിവ്.

فَوَيْلٌ لِلَّذِينَ يَكْتُبُونَ الْكِتَابَ بِأَيْدِيهِمْ ثُمَّ يَقُولُونَ هَذَا مِنْ عِنْدِ اللَّهِ لِيَشْتَرُوا بِهِ ثَمَنًا قَلِيلًا فَوَيْلٌ لَهُمْ مِمَّا كَتَبَتْ أَيْدِيهِمْ وَوَيْلٌ لَهُمْ مِمَّا يَكْسِبُونَ - البقرة: 79

(തങ്ങളുടെ കരങ്ങൾകൊണ്ട് ഗ്രന്ഥം എഴുതുകയും എന്നിട്ടത് മൂലം അല്പമായ വില വാങ്ങുവാനായി ഇത് അല്ലാഹുവിങ്കൽ നിന്നുള്ളതാണെന്ന് പറയുകയും ചെയ്യുന്നവർക്ക് നാശം! അവരുടെ കരങ്ങൾ എഴുതിയുണ്ടാക്കിയതിനാൽ അവർക്ക് നാശം ! അവർ സമ്പാദിച്ചുണ്ടാക്കുന്നതിനാലും അവർക്ക് നാശം !) ജൂതൻമാരെക്കുറിച്ച് അല്ലാഹു പ്രസ്താവിച്ചതാണിത്. ഈ ദുരവസ്ഥ നമ്മിൽ വന്നുചേരാതെ അല്ലാഹു നമ്മെ കാക്കട്ടെ ആമീൻ. كَذَلِكَ يُضِلُّ اللَّهُ مَنْ هُوَ مُسْرِفٌ مُرْتَابٌ ۝ الَّذِينَ يُجَادِلُونَ فِي آيَاتِ اللَّهِ بِغَيْرِ سُلْطَانٍ أَتَاهُمْ كَبُرَ مَقْتًا عِنْدَ اللَّهِ وَعِنْدَ الَّذِينَ آمَنُوا ... -المؤمن :٣٤، ٣٥ (അപ്രകാരം, അതിര് കവിഞ്ഞവനും, സംശയാലുവുമായുള്ളവനെ അല്ലാഹു വഴിപിഴപ്പിക്കുന്നു. അതായത് : തങ്ങൾക്ക് വന്നു കിട്ടിയ ലക്ഷ്യ പ്രമാണമൊന്നും കൂടാതെ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ തർക്കം നടത്തുന്നവരെ, അല്ലാഹുവിങ്കലും വിശ്വസിച്ചവരുടെ അടുക്കലും ഇത് ക്രോധത്തിൽ വളരെ വമ്പിച്ചതത്രെ) എന്നുള്ള താക്കീതിന് നാമാരും പാത്രമാകാതിരിക്കട്ടെ, ആമീൻ. നമ്മുടെ തെറ്റുകുറ്റങ്ങളെല്ലാം അല്ലാഹു പൊറുത്തു തരുകയും ചെയ്യട്ടെ. آمين

﴿آمَنَّا بِهِ كُلٌّ مِّنْ عِندِ رَبِّنَا وَمَا يَذَّكَّرُ إِلاَّ أُوْلُواْ الأَلْبَابِ﴾

﴿كان الفراغ من تقييد هذه المقالة للثامن من جمادى الاولى سنة ١٣٨٤ هـ الموافق ١٥-٩-٦٤ م﴾

---

***(*)നബിയുടെ കാലംതൊട്ട് ഇതേവരെയും മുസ്‌ലിംകൾക്കിടയിൽ ഭിന്നാഭിപ്രായമില്ലാത്ത പല കാര്യങ്ങളും ഇന്നത്തെ പുത്തൻ വ്യാഖ്യാനക്കാർ ക്കിടയിൽ പുനഃപ്പരിശോധനക്കും, പുതിയ അഭിപ്രായരൂപീകരണങ്ങൾക്കും വിധേയമാകുന്നത് സാധാരണമാണ്. അത്രയുമല്ല, നാളിതുവരെ ആരാലും ചോദ്യം ചെയ്യപ്പെടാതെ സ്ഥിരീകരിക്കപ്പെട്ടുവന്നിട്ടുള്ള പല ഇസ്‌ലാമിക സിദ്ധാന്തങ്ങളും, നിയമങ്ങളും തങ്ങളുടെ ഹിതത്തിനനുസരിച്ചവണ്ണം ഒരു പൊളിച്ചെഴുത്തുനടത്തി കാലോചിതമാക്കേണ്ടതാണെന്നും ഇന്ന് ചിലർ അഭിപ്രായപ്പെട്ടു കാണാം.*** والعياذ بالله

***(**) ഇസ്‌ലാമിലെ ഖിലാഫത്തിനെതിരിൽ പ്രവർത്തിച്ചിരുന്ന ഒരു ഭീകരപ്രസ്ഥാനമായിരുന്ന ഖവാരിജ് (الخوارج) . അലി(റ)ന്റെ കാലത്താണ് ഈ കക്ഷി ഉടലെടുത്തത്. ഇബ്നു അബ്ബാസ് (റ) ഖവാരിജുമായി പലപ്പോഴും വാദപ്രതിവാദം നടത്തിയിരുന്നു. വളരെ കാലത്തോളം ഇവർ മൂലം ഇസ്‌ലാമിക ഭരണത്തിന് ശല്യം ഉണ്ടായിക്കൊണ്ടിരുന്നു. ഇപ്പോൾ ആ കക്ഷി നിലവിലില്ല. എങ്കിലും, അവരിൽ നിന്ന് പകർത്തിയെടുത്ത ചില ആശയങ്ങളും വാദങ്ങളും ഇന്നും ചില ആളുകളിൽ പ്രകടമാകാറുണ്ട്.***

*(*) നാഫിള് അല്ലാഹുവിന്റെ വിധി (**القدر**)യിൽ വിശ്വസിച്ചിരുന്നത് കൊണ്ടാണ് ഈ മറുപടിക്ക് വഴങ്ങിയതെന്ന് വ്യക്തമാണ്. എന്നാൽ നമ്മുടെ വ്യാഖ്യാനക്കാർ വിധിയെയും നിഷേധിക്കുന്നവരാണ്. മുഅ്തസിലഃ (**المعتزلة**)വിഭാഗക്കാരുടെ യുക്തിവാദങ്ങളും ഖദ്‌രിയ്യത്തി (**القدرية**)ന്റെ ആശയങ്ങളുമാണ് ഇക്കാര്യത്തിൽ ഇവരുടെ മാതൃക. അതുകൊണ്ട് ഈ മറുപടി അവരെ തൃപ്തിപ്പെടു ത്തുകയില്ലെങ്കിലും യഥാർത്ഥ വിശ്വാസികൾക്ക് അതിൽ വളരെ ചിന്തിക്കുവാനുണ്ട്.*

سورة القصص

# 28. സൂറതുല്‍ ക്വസ്വസ്

മക്കയില്‍ അവതരിച്ചത് - വചനങ്ങള്‍ 88 - വിഭാഗം (റുകൂഉ്) 9

(52 മുതല്‍ 55 വരെ ആയത്തുകള്‍ മദീനഃയില്‍ അവതരിച്ചതാണെന്നും 85-ാം വചനം മദീനഃയിലേക്കുള്ള ഹിജ്റഃ മദ്ധ്യേ ജുഹ്ഫഃയില്‍ അവതരിച്ചതാണെന്നും മുക്വാത്തില്‍ (റ) പ്രസ്താവിച്ചിരിക്കുന്നു.)

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമ കാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തില്‍.**

طسٓمٓ ﴿١﴾

**《1》 'ത്വാ- സീന്‍- മീം' (*)**

تِلۡكَ ءَايَٰتُ ٱلۡكِتَٰبِ ٱلۡمُبِينِ ﴿٢﴾

**《2》 ഇവ സ്പഷ്ടമായ വേദഗ്രന്ഥത്തിലെ സൂക്തങ്ങളാകുന്നു.**

نَتۡلُواْ عَلَيۡكَ مِن نَّبَإِ مُوسَىٰ وَفِرۡعَوۡنَ بِٱلۡحَقِّ لِقَوۡمٍ يُؤۡمِنُونَ ﴿٣﴾

**《3》 വിശ്വസിക്കുന്ന ജനങ്ങള്‍ക്ക്‌വേണ്ടി, മൂസായുടെയും, ഫിര്‍ഔനിന്റെയും വൃത്താന്തത്തില്‍നിന്ന് (ചിലത്) യഥാര്‍ത്ഥനിലയില്‍ നിനക്ക് നാം ഓതിത്തരുന്നു.**

إِنَّ فِرۡعَوۡنَ عَلَا فِي ٱلۡأَرۡضِ وَجَعَلَ أَهۡلَهَا شِيَعٗا يَسۡتَضۡعِفُ

**《4》 നിശ്ചയമായും, ഫിര്‍ഔന്‍ നാട്ടില്‍ പൊങ്ങച്ചം കാണിച്ചു. അതിലെ ആളുകളെ അവന്‍ (പല) കക്ഷികളാക്കുകയും ചെയ്തു. അവരില്‍ ഒരു വിഭാഗത്തെ- അവരുടെ ആണ്‍കുട്ടികളെ അറുകൊല നടത്തുകയും, അവരുടെ പെണ്ണുങ്ങളെ**

---

*(*) ഇത്തരം അക്ഷരങ്ങളെക്കുറിച്ച് ഇതിന്മുമ്പ് പ്രതിപാദിച്ചിട്ടുണ്ട്.*

طَآئِفَةً مِّنْهُمْ يُذَبِّحُ أَبْنَآءَهُمْ وَيَسْتَحْيِۦ نِسَآءَهُمْ ۚ إِنَّهُۥ كَانَ مِنَ ٱلْمُفْسِدِينَ ﴿٤﴾

**[പെൺകുട്ടികളെ] ജീവിക്കുവാൻ വിടുകയും ചെയ്തുകൊണ്ട് അവൻ ബലഹീനമാക്കിയിരുന്നു. നിശ്ചയമായും, അവൻ കുഴപ്പമുണ്ടാക്കുന്നവരിൽ പെട്ടവനായിരുന്നു.**

---

﴾1﴿ طسم 'ത്വാ- സീൻ- മീം' ﴾2﴿ تِلْكَ ഇവ, അവ آيَاتُ الْكِتَابِ വേദഗ്രന്ഥത്തിലെ സൂക്തങ്ങളാണ്, ലക്ഷ്യങ്ങളാണ് الْمُبِينِ സ്പഷ്ടമായ, വ്യക്തമായ ﴾3﴿ نَتْلُوا നാം ഓതിത്തരുന്നു عَلَيْكَ നിനക്ക് مِن نَّبَإِ مُوسَىٰ മൂസായുടെ വൃത്താന്തത്തിൽ നിന്ന് وَفِرْعَوْنَ ഫിർഔന്റെയും بِالْحَقِّ യഥാർത്ഥനിലയിൽ, മുറപ്രകാരം لِقَوْمٍ ഒരു ജനതക്ക് വേണ്ടി يُؤْمِنُونَ അവർ വിശ്വസിക്കുന്നു ﴾4﴿ إِنَّ فِرْعَوْنَ നിശ്ചയമായും ഫിർഔൻ عَلَا പൊങ്ങച്ചം കാണിച്ചു, ഔന്നത്യംകാണിച്ചു فِي الْأَرْضِ ഭൂമിയിൽ (നാട്ടിൽ) وَجَعَلَ അവൻ ആക്കുകയും ചെയ്തു أَهْلَهَا അതിലെ ആളുകളെ شِيَعًا പല കക്ഷികൾ يَسْتَضْعِفُ അവൻ ബലഹീനമാക്കിയിരുന്നു, അവശരാക്കിയിരുന്നു, ദുർബ്ബലമാക്കിയിരുന്നു طَائِفَةً مِّنْهُمْ അവരിൽനിന്നൊരു വിഭാഗത്തെ يُذَبِّحُ അറുകൊലചെയ്തുകൊണ്ട് أَبْنَاءَهُمْ അവരുടെ ആൺമക്കളെ وَيَسْتَحْيِي ജീവിക്കാൻ വിടുകയും (ബാക്കിയാക്കുകയും) ചെയ്തിരുന്നു نِسَاءَهُمْ അവരുടെ പെണ്ണുങ്ങളെ إِنَّهُ كَانَ നിശ്ചയമായും അവനായിരുന്നു مِنَ الْمُفْسِدِينَ കുഴപ്പക്കാരിൽ, നാശമുണ്ടാക്കുന്നവരിൽ (പെട്ടവൻ)

---

ഉപദേശം കേട്ടു ഗ്രഹിക്കുവാനും, ദൃഷ്ടാന്തങ്ങൾ ചിന്തിച്ചു പാഠം പഠിക്കുവാനും മുന്നോട്ട് വരുന്നത് വിശ്വാസികളായ ആളുകളായിരിക്കുന്നത് കൊണ്ടാണ് 'വിശ്വസിക്കുന്ന ജനങ്ങൾക്ക് വേണ്ടി ഓതിത്തരുന്നു' എന്ന് പറഞ്ഞത്. വിശ്വസിക്കുവാൻ തയ്യാറില്ലാത്തവർക്ക് അതുകൊണ്ട് പ്രയോജനമുണ്ടാകുകയില്ലല്ലോ.

പ്രജാധിപത്യത്തിന്റെയും, ജനാധിപത്യത്തിന്റെയും യുഗമെന്ന് ഘോഷിക്കപ്പെടുന്ന ഇക്കാലത്ത് പോലും സ്വജനപക്ഷപാതവും സാധുമർദ്ദനവും നടമാടുന്നത് സാധാരണമാണല്ലോ. എന്നിരിക്കെ, സ്വേച്ഛാധിപതിയായ ഫിർഔന്റെ ഏകാധിപത്യ ഭരണത്തെപ്പറ്റി പറയേണ്ടതുണ്ടോ?! ഈജിപ്തിലെ പൂർവ്വനിവാസികളായ ഖിബ്ത്വി (കൊപ്ത്തി)കൾ ഭരണകക്ഷിയായ ഉന്നതവർഗമെന്നും, യൂസുഫ് നബി (അ)യുടെ കാലം മുതൽ അവിടെ കുടിയേറിപ്പാർത്തുവന്ന ഇസ്റാഈല്യർ കേവലം അടിമകളായ അധമവർഗമെന്നും വിഭജിക്കപ്പെട്ടിരുന്നു. ഇസ്റാഈല്യർ കാലാന്തരത്തിൽ തങ്ങളുടെ പൂർവ്വപിതാക്കളായ യഅ്ഖൂബ് നബി (അ)യുടെയും, യൂസുഫ് നബി (അ)യുടെയും മാർഗത്തിൽ നിന്ന് വളരെ അധികം വ്യതിചലിച്ചുപോയിട്ടുണ്ടെങ്കിലും ഖിബ്ത്വികളിൽ നിന്നും ഏറെക്കുറെ വ്യത്യസ്തമായ മതാചാരങ്ങളും സംസ്കാരപാരമ്പര്യവുമായിരുന്നു അവർക്കുള്ളത്. വർഗവിവേചനത്തിന് ഇതും കാരണമായിരുന്നു. അങ്ങനെ, ഇസ്റാഈല്യർ വെറും മൃഗതുല്യരായി ഗണിക്കപ്പെടുകയും, അനേകം അക്രമ മർദ്ദനങ്ങൾക്ക് അവർ വിധേയരാവുകയും ചെയ്തു. അതേസമയത്ത് ഇസ്റാഈല്യരുടെ സംഖ്യാ വർദ്ധനവ് ഖിബ്ത്വികളിൽ അസൂയയും ഭയവും

ഉളവാക്കി. ഭാവിയിൽ തങ്ങളുടെ ഭരണം തന്നെ നഷ്ടപ്പെടുവാൻ അത് കാരണമായേക്കുമോ എന്നായി. ഒടുക്കം ഇസ്റഈല്യരിൽ ജനിക്കുന്ന ആൺകുട്ടികളെയെല്ലാം അറുകൊലചെയ്യാൻ ഫിർഔൻ കൽപിച്ചു.

ബൈബ്ൾ ഈ സംഭവം ഇങ്ങനെ വിവരിക്കുന്നു: 'യോസേഫും സഹോദരൻമാരെല്ലാവരും ആ തലമുറ ഒക്കെയും മരിച്ചു. യിസ്റായേൽ മക്കൾ സന്താനസമ്പന്നരായി അത്യന്തം വർദ്ധിച്ചു പെരുകി ബലപ്പെട്ടു; ദേശം അവരെക്കൊണ്ട് നിറഞ്ഞു. അനന്തരം യോസേഫിനെ അറിയാത്ത പുതിയൊരു രാജാവ് മിസ്റായീമിൽ ഉണ്ടായി. അവൻ തന്റെ ജനത്തോട്; യിസ്റായേൽ ജനം നമ്മെക്കാൾ ബാഹുല്യവും ശക്തിയുമുള്ളവരാകുന്നു. അവർ പെരുകീട്ട് ഒരു യുദ്ധം ഉണ്ടാകുന്നപക്ഷം നമ്മുടെ ശത്രുക്കളോട് ചേർന്ന് നമ്മോട് പൊരുതി ഈ രാജ്യം വിട്ടുപൊയ്ക്കളവാൻ സംഗതി വരാതിരിക്കേണ്ടതിന്ന് നാം അവരോട് ബുദ്ധിയായി പെരുമാറുക. അങ്ങനെ, കഠിനവേലകളാൽ അവരെ പീഡിപ്പിക്കേണ്ടതിന് അവരുടെമേൽ ഊഴിയവിചാരകൻമാരെ ആക്കി... എന്നാൽ അവർ പീഡിപ്പിക്കുംതോറും ജനം പെരുകി വർദ്ധിച്ചു... സൂതികർമിണികളോട് എബ്രായ സ്ത്രീകളുടെ അടുക്കൽ നിങ്ങൾ സൂതികർമത്തിന് ചെന്നുപ്രസവശയ്യയിൽ അവരെ കാണുമ്പോൾ കുട്ടി ആണാകുന്നു എങ്കിൽ നിങ്ങൾ അതിനെ കൊല്ലേണം. പെണ്ണാകുന്നു എങ്കിൽ ജീവനോടിരിക്കട്ടെ എന്ന് കൽപിച്ചു...' (പുറപ്പാട്, അദ്ധ്യായം 1)

എന്നാൽ അല്ലാഹുവിന്റെ ഉദ്ദേശ്യം നേരെ മറിച്ചായിരുന്നു:-

وَنُرِيدُ أَن نَّمُنَّ عَلَى ٱلَّذِينَ ٱسْتُضْعِفُوا۟ فِى ٱلْأَرْضِ وَنَجْعَلَهُمْ أَئِمَّةً وَنَجْعَلَهُمُ ٱلْوَٰرِثِينَ ﴿٥﴾

**《5》 നാട്ടിൽ ബലഹീനരായി ഗണിക്കപ്പെടുന്നവർക്ക് ദാക്ഷിണ്യം ചെയ്യണമെന്ന് നാമും ഉദ്ദേശിക്കുന്നു; അവരെ നേതാക്കൻമാരാക്കുകയും, അവരെ അനന്തരാവകാശികളാക്കുകയും ചെയ്യാനും (നാം ഉദ്ദേശിക്കുന്നു);**

وَنُمَكِّنَ لَهُمْ فِى ٱلْأَرْضِ وَنُرِىَ فِرْعَوْنَ وَهَٰمَٰنَ وَجُنُودَهُمَا مِنْهُم مَّا كَانُوا۟ يَحْذَرُونَ ﴿٦﴾

**《6》 നാട്ടിൽ അവർക്ക് സ്വാധീനം നൽകുകയും, ഫിർഔന്നിനും, ഹാമാന്നും അവരുടെ സൈന്യങ്ങൾക്കും തങ്ങൾ അവരിൽനിന്ന് ഏതൊന്നിനെക്കുറിച്ച് ജാഗരൂകരായിരുന്നുവോ ആ കാര്യം (അനുഭവത്തിൽ) കാണിച്ചുകൊടുവാനും (നാം ഉദ്ദേശിക്കുന്നു).**

---

《5》 وَنُرِيدُ നാം ഉദ്ദേശിക്കുകയും ചെയ്യുന്നു أَنْ نَمُنَّ നാം ദാക്ഷിണ്യം (ഉപകാരം, നന്മ) ചെയ്യാൻ عَلَى الَّذِينَ യാതൊരു കൂട്ടർക്ക് اسْتُضْعِفُوا അവർ ബലഹീനമാക്കപ്പെട്ടു, അവശരാക്കപ്പെട്ടു فِي الْأَرْضِ ഭൂമിയിൽ (നാട്ടിൽ) وَنَجْعَلَهُمْ അവരെ നാം ആക്കുവാനും أَئِمَّةً മുമ്പൻമാർ, നേതാക്കൾ وَنَجْعَلَهُمُ അവരെ നാം ആക്കുവാനും الْوَارِثِينَ അനന്തരാവകാശികൾ 《6》 وَنُمَكِّنَ

وَنُرِيَ നാം സ്വാധീനം (സൗകര്യം, സ്ഥാനം) നൽകുവാനും لَهُمْ അവർക്ക് فِي الْأَرْضِ ഭൂമിയിൽ നാം കാട്ടിക്കൊടുക്കുവാനും فِرْعَوْنَ ഫിർഔന് وَهَامَانَ ഹാമാന്നും وَجُنُودَهُمَا അവർ രണ്ടാളുടെയും സൈന്യങ്ങൾക്കും مِنْهُمْ അവരിൽനിന്ന് مَا യാതൊന്ന് (ഒരു കാര്യം) كَانُوا يَحْذَرُونَ അവർ ജാഗരൂകരായിരുന്ന, ഭയന്നിരുന്ന, ജാഗ്രതയായിരുന്ന

---

അല്ലാഹു ലോകത്ത് നടത്താറുള്ള ഒരു പൊതുനടപടിക്രമമാണ് ഇവിടെ ചൂണ്ടിക്കാട്ടുന്നത്. അതായത്, അക്രമവും, ധിക്കാരവും അതിരുകവിഞ്ഞ ജനതയെ നശിപ്പിച്ചു മർദ്ദിതരും പാവപ്പെട്ടവരുമായി കഴിയുന്ന ജനതക്ക് പ്രതാപവും സ്വാധീനവും നൽകുക. ഇതിന് ചരിത്രത്തിൽ എത്രയോ ഉദാഹരണങ്ങൾ കാണാവുന്നതാണ്. ഫിർഔന്റെ മന്ത്രിയായിരുന്നു ഹാമാൻ.

وَأَوْحَيْنَآ إِلَىٰٓ أُمِّ مُوسَىٰٓ أَنْ أَرْضِعِيهِ ۖ فَإِذَا خِفْتِ عَلَيْهِ فَأَلْقِيهِ فِى ٱلْيَمِّ وَلَا تَخَافِى وَلَا تَحْزَنِىٓ ۖ إِنَّا رَآدُّوهُ إِلَيْكِ وَجَاعِلُوهُ مِنَ ٱلْمُرْسَلِينَ ﴿٧﴾

**《7》 മൂസായുടെ മാതാവിന് നാം ബോധനം നൽകി:**

**'അവന് മുലകൊടുത്തുകൊള്ളുക; എന്നിട്ട് അവനെക്കുറിച്ച് നിനക്ക് പേടിയുണ്ടായാൽ അവനെ നദിയിൽ ഇട്ടേക്കുക. നീ പേടിക്കുകയും വേണ്ടാ, വ്യസനിക്കുകയും വേണ്ടാ! നിശ്ചയമായും, നാം അവനെ നിന്റെ അടുക്കലേക്ക് തിരിച്ചുകൊണ്ട് വരുന്നതും, അവനെ 'മുർസലു' കളിൽ (ദൈവദൂതൻമാരിൽ) പെട്ടവനാക്കുന്നതുമാകുന്നു.'**

---

《7》 وَأَوْحَيْنَا നാം ബോധനം (സ്വകാര്യസന്ദേശം) നൽകി إِلَىٰ أُمِّ مُوسَىٰ മൂസായുടെ മാതാവിന് أَنْ أَرْضِعِيهِ നീ അവന് മുലകൊടുക്കുക എന്ന് فَإِذَا خِفْتِ എന്നിട്ട് നീ പേടിച്ചാൽ عَلَيْهِ അവനെക്കുറിച്ച് فَأَلْقِيهِ അപ്പോൾ നീ ഇടുക فِي الْيَمِّ നദിയിൽ, ജലാശയത്തിൽ, സമുദ്രത്തിൽ وَلَا تَخَافِي നീ ഭയപ്പെടരുത് وَلَا تَحْزَنِي നീ വ്യസനിക്കയും അരുത് إِنَّا നിശ്ചയമായും നാം رَادُّوهُ അവനെ മടക്കിക്കൊണ്ടുവരുന്നവരാണ് (തിരിച്ചുതരുന്നതാണ്) إِلَيْكِ നിനക്ക്, നിന്നിലേക്ക് وَجَاعِلُوهُ അവനെ ആക്കുന്നവരുമാണ് مِنَ الْمُرْسَلِينَ മുർസലുകളിൽ പെട്ട(വൻ)

---

ഇസ്റാഈല്യരുടെ ആൺകുട്ടികളെ കണ്ടമാനം കൊന്നൊടുക്കിയിരുന്ന കാലത്താണ് മൂസാ നബി (അ)യുടെ ജനനം. മാതാവിന് തന്റെ കുഞ്ഞിനെപ്പറ്റി കഠിന ഭയമുണ്ടായിരിക്കുമെന്ന് പറയേണ്ടതില്ല. ഈ സന്ദർഭത്തിലാണ് അല്ലാഹു മേൽകണ്ടപ്രകാരം തോന്നിപ്പിച്ചുകൊണ്ട് അവർക്ക് മനസ്സമാധാനം നൽകുന്നത്. അവർ കുട്ടിയെ ഒരു പെട്ടിയിലാക്കി നൈൽ നദിയിലിട്ടു.

فَٱلۡتَقَطَهُۥٓ ءَالُ فِرۡعَوۡنَ لِيَكُونَ لَهُمۡ عَدُوّٗا وَحَزَنًاۗ إِنَّ فِرۡعَوۡنَ وَهَٰمَٰنَ وَجُنُودَهُمَا كَانُواْ خَٰطِـِٔينَ ﴿٨﴾

**《8》 എന്നിട്ട്, തങ്ങൾക്ക് ശത്രുവും, വ്യസനകരവും ആയിത്തീരുവാൻവേണ്ടി, ഫിർഔന്റെ ആൾക്കാർ അവനെ (നദിയിൽനിന്ന്) കണ്ടെടുത്തു.**

**നിശ്ചയമായും, ഫിർഔനും, ഹാമാനും, അവരുടെ സൈന്യങ്ങളും അബദ്ധം പിണഞ്ഞവരായിരുന്നു.**

《8》 فَٱلۡتَقَطَهُ എന്നിട്ട് അവനെ കണ്ടെടുത്തു آلُ فِرۡعَوۡنَ ഫിർഔന്റെ ആൾക്കാർ لِيَكُونَ അവൻ ആയിരിക്കുവാൻ لَهُمۡ അവർക്ക് عَدُوًّا ശത്രു وَحَزَنًا വ്യസനവും, ദുഃഖവും إِنَّ فِرۡعَوۡنَ നിശ്ചയമായും ഫിർഔൻ وَهَامَانَ ഹാമാനും وَجُنُودَهُمَا അവരുടെ സൈന്യങ്ങളും كَانُوا അവരായിരുന്നു خَاطِئِينَ പിഴച്ചവർ, അബദ്ധം പിണഞ്ഞവർ

അവരും അവരുടെ സർവസ്വവും നശിക്കുവാനും, അവരെ തീരാദുഃഖത്തിലാഴ്ത്തുവാനും കാരണഭൂതനായി കലാശിക്കുന്ന ആ കുഞ്ഞിനെ അവരുടെ കൈക്ക് തന്നെ അല്ലാഹു രക്ഷപ്പെടുത്തി. നൈൽനദിയിലൂടെ ഒഴുകിപ്പോകുകയായിരുന്ന ആ കുട്ടിയെ എടുത്തു രക്ഷപ്പെടുത്തുകവഴി അവർ തങ്ങൾക്ക് തന്നെ വമ്പിച്ച ആപത്ത് വലിച്ചിടുകയാണ് ചെയ്തത്. ആ കുട്ടി ഇസ്റാഈല്യരിൽ പെട്ടവനായിരിക്കാമെന്നും, അവനെ കൊലപ്പെടുത്തണമെന്നും ഫിർഔൻ ഉത്തരവിടാതിരുന്നില്ല. പക്ഷേ, അല്ലാഹു ഉദ്ദേശിച്ചത് ഫിർഔന്റെ ലാളനയിൽ തന്നെ കുട്ടി വളരണമെന്നായിരുന്നു.

وَقَالَتِ ٱمۡرَأَتُ فِرۡعَوۡنَ قُرَّتُ عَيۡنٖ لِّي وَلَكَۖ لَا تَقۡتُلُوهُ عَسَىٰٓ أَن يَنفَعَنَآ أَوۡ نَتَّخِذَهُۥ وَلَدٗا وَهُمۡ لَا يَشۡعُرُونَ ﴿٩﴾

**《9》 ഫിർഔന്റെ ഭാര്യ പറഞ്ഞു: (ഈ കുട്ടി) എനിക്കും, അങ്ങേക്കും ഒരു കൺകുളിർമയായിരിക്കും- ഇവനെ നിങ്ങൾ കൊലപ്പെടുത്തരുത്;**

**'ഇവൻ നമുക്ക് ഉപകരിച്ചേക്കാം, അല്ലെങ്കിൽ നമുക്കിവനെ ഒരു സന്താനമായി സ്വീകരിക്കാം.' അവരാകട്ടെ, (യാഥാർത്ഥ്യം) അറിഞ്ഞിരുന്നില്ല.**

《9》 وَقَالَتِ പറഞ്ഞു امۡرَأَةُ فِرۡعَوۡنَ ഫിർഔന്റെ സ്ത്രീ (ഭാര്യ) قُرَّةُ عَيۡنٍ കൺകുളിർമയാണ് (മനസ്സന്തോഷമാണ്) لِي എനിക്ക് وَلَكَ അങ്ങേക്കും, നിനക്കും لَا تَقۡتُلُوهُ നിങ്ങളവനെ കൊലപ്പെടുത്തരുത് عَسَىٰٓ أَن يَنفَعَنَا അവൻ നമുക്ക് ഉപകരിച്ചേക്കാം, പ്രയോജനം ചെയ്തേക്കാം أَوۡ نَتَّخِذَهُ അല്ലെങ്കിൽ നമുക്കവനെ ആക്കാം, സ്വീകരിക്കാം وَلَدًا സന്താനമായി, കുട്ടിയായി وَهُمۡ അവരാകട്ടെ لَا يَشۡعُرُونَ അറിഞ്ഞിരുന്നില്ല

കുട്ടിയെ കണ്ടപ്പോള്‍ ഫിര്‍ഔന്റെ ഭാര്യക്ക് അലിവും ആവേശവും തോന്നി. തങ്ങള്‍ക്ക് അവനെ ലാളിച്ചും ഓമനിച്ചും കൊണ്ടിരിക്കാം, ഒരു പോറ്റുകുട്ടിയായി വളര്‍ത്താം. അവന്‍ മുഖാന്തരം ഭാവിയില്‍ വല്ല ഗുണവും കിട്ടിയേക്കാം, ഏതായാലും അവനെ വധിച്ചുകൂടാ എന്നൊക്കെയായിരുന്നു രാജ്ഞിയുടെ പക്ഷം. അങ്ങനെ മൂസാ (അ) വധത്തില്‍നിന്ന് രക്ഷപ്പെട്ടു. സംഭവിക്കാനിരിക്കുന്ന യാഥാര്‍ത്ഥ്യങ്ങളെക്കുറിച്ച അവര്‍ക്കാര്‍ക്കും അറിഞ്ഞുകൂടല്ലോ!

وَأَصْبَحَ فُؤَادُ أُمِّ مُوسَىٰ فَـٰرِغًا ۖ إِن كَادَتْ لَتُبْدِى بِهِۦ لَوْلَآ أَن رَّبَطْنَا عَلَىٰ قَلْبِهَا لِتَكُونَ مِنَ ٱلْمُؤْمِنِينَ ﴿١٠﴾

《10》 **മൂസായുടെ മാതാവിന്റെ ഹൃദയം (അസ്വാസ്ഥ്യം നിമിത്തം) ശൂന്യമായിത്തീര്‍ന്നു. അവളുടെ മനസ്സിന് നാം ദാര്‍ഢ്യം നല്‍കിയിട്ടില്ലായിരുന്നുവെങ്കില്‍, നിശ്ചയമായും അവള്‍ അത് [ആ രഹസ്യം] വെളിപ്പെടുത്തിയേക്കുമായിരുന്നു! അവള്‍ വിശ്വസിക്കുന്നവരില്‍പെട്ടവളാകുവാന്‍ വേണ്ടിയത്രെ (നാം അങ്ങനെ ചെയ്തത്).**

وَقَالَتْ لِأُخْتِهِۦ قُصِّيهِ ۖ

《11》 **അവള്‍ അവന്റെ [മൂസായുടെ] സഹോദരിയോട്; 'നീ അവന് പിന്നാലെ ചെന്നന്വേഷിക്കുക' എന്ന് പറഞ്ഞു**

فَبَصُرَتْ بِهِۦ عَن جُنُبٍ وَهُمْ لَا يَشْعُرُونَ ﴿١١﴾

**എന്നിട്ട്, അവള്‍ അവനെപ്പറ്റി അകലെനിന്ന് കണ്ടുമനസ്സിലാക്കി; അവരാകട്ടെ അറിഞ്ഞിരുന്നിതുമില്ല.**

۞ وَحَرَّمْنَا عَلَيْهِ ٱلْمَرَاضِعَ مِن قَبْلُ فَقَالَتْ هَلْ أَدُلُّكُمْ عَلَىٰٓ أَهْلِ بَيْتٍ يَكْفُلُونَهُۥ لَكُمْ وَهُمْ لَهُۥ نَـٰصِحُونَ ﴿١٢﴾

《12》 **(സഹോദരി വരുന്നതിന്) മുമ്പ് മുലകൊടുക്കുന്ന സ്ത്രീകളെ നാം അവന് നിരോധിക്കുകയും ചെയ്തു. അപ്പോള്‍, അവള്‍ പറഞ്ഞു: 'നിങ്ങള്‍ക്കുവേണ്ടി ഇവനെ ഏറ്റെടുക്കുന്ന ഒരു വീട്ടുകാരെക്കുറിച്ച് നിങ്ങള്‍ക്ക് ഞാന്‍ അറിവ് തരട്ടെയോ? അവര്‍ ഇവന് ഗുണകാംക്ഷികളായിരിക്കുന്നതുമാണ്.**

---

《10》 وَأَصْبَحَ ആയിത്തീര്‍ന്നു فُؤَادُ أُمِّ مُوسَى മൂസായുടെ മാതാവിന്റെ ഹൃദയം فَارِغًا ഒഴിഞ്ഞത്, ശൂന്യമായത് إِنْ كَادَتْ നിശ്ചയമായും അവള്‍ ആയേക്കുമായിരുന്നു لَتُبْدِي بِهِ അത്

വെളിപ്പെടുത്തുക തന്നെ لَوْلَآ أَن رَّبَطْنَا നാം ദാർഢ്യം നൽകിയിട്ടില്ലായിരുന്നുവെങ്കിൽ عَلَىٰ قَلْبِهَا അവളുടെ മനസ്സിന് لِتَكُونَ അവൾ ആകുവാൻ വേണ്ടി مِنَ الْمُؤْمِنِينَ സത്യവിശ്വാസികളിൽപെട്ട (വൾ) ﴾11﴿ وَقَالَتْ അവൾ പറഞ്ഞു لِأُخْتِهِ അവന്റെ സഹോദരിയോട് قُصِّيهِ നീ അവന് പിന്നാലെ ചെന്നന്വേഷിക്കുക, فَبَصُرَتْ എന്നിട്ടവൾ കണ്ടറിഞ്ഞു بِهِ അവനെപ്പറ്റി عَن جُنُبٍ അകലെനിന്ന്, ദൂരത്തായിക്കൊണ്ട് وَهُمْ അവർ لَا يَشْعُرُونَ അറിഞ്ഞിരുന്നതുമില്ല ﴾12﴿ وَحَرَّمْنَا നാം നിരോധിക്കയും (മുടക്കം ചെയ്കയും) ചെയ്തു عَلَيْهِ അവന്ന്, അവന്റെമേൽ الْمَرَاضِعَ മുലകൊടുക്കുന്ന സ്ത്രീകളെ مِن قَبْلُ മുമ്പ് فَقَالَتْ അപ്പോൾ അവൾ പറഞ്ഞു هَلْ أَدُلُّكُمْ നിങ്ങൾക്ക് ഞാൻ അറിയിച്ചുതരട്ടെയോ عَلَىٰ أَهْلِ بَيْتٍ ഒരു വീട്ടുകാരെക്കുറിച്ച് يَكْفُلُونَهُ അവനെ ഏറ്റെടുക്കുന്ന لَكُمْ നിങ്ങൾക്കുവേണ്ടി وَهُمْ അവരാകട്ടെ لَهُ അവന്ന് نَاصِحُونَ ഗുണകാംക്ഷികളുമായിരിക്കും.

---

കുട്ടിയെ നദിയിലിട്ടത് മുതൽ മാതാവിന് എത്രമാത്രം അസ്വാസ്ഥ്യം ഉണ്ടാകുമെന്ന് പറയേണ്ടതില്ല. ഫിർഔന്റെ ആൾക്കാർ കുട്ടിയെ കണ്ടെടുത്തിട്ടുണ്ടെന്നുകൂടി അറിയുമ്പോൾ അത് കൂടുതൽ വർദ്ധിക്കുകയും ചെയ്യുമല്ലോ. അങ്ങനെ, കുഞ്ഞിനെ സംബന്ധിച്ച ഏക വിചാരമല്ലാതെ മറ്റൊന്നും ആ ഹൃദയത്തിൽ പ്രവേശിക്കാതായി. അല്ലാഹു അവരുടെ ഹൃദയത്തിന് ദൃഢതയും ശക്തിയും നൽകിയിരുന്നില്ലെങ്കിൽ അവരിൽനിന്ന് രഹസ്യം പുറത്തായേക്കുമായിരുന്നു. പക്ഷേ, അല്ലാഹു കാത്തുസൂക്ഷിച്ചു. അവൻ അവർക്ക് നൽകിയിരുന്ന വാഗ്ദാനം സത്യമാണെന്ന് അനന്തര സംഭവങ്ങൾ തെളിയിക്കുകയും ചെയ്തു.

കുട്ടിയുടെ സ്ഥിതിയെപ്പറ്റി ഗൂഢമായി അന്വേഷിക്കാൻ മൂസാ നബി (അ)യുടെ മൂത്തസഹോദരിയെ മാതാവ് ഏർപ്പാട് ചെയ്തിരുന്നു. കുട്ടി രാജകൊട്ടാരത്തിലെത്തിയ വിവരം അവൾക്കറിയാൻ കഴിഞ്ഞു. മാത്രമല്ല, കുട്ടി ആരുടെയും മുലകുടിക്കുവാൻ കൂട്ടാക്കാതെ കൊട്ടാരവാസികൾ വിഷമിക്കുന്നതായി കാണുകയും, ആ സന്ദർഭം സാമർത്ഥ്യപൂർവ്വം അവൾ ഉപയോഗപ്പെടുത്തുകയും ചെയ്തു. ആ കൊട്ടാരകുഞ്ഞിനെ ഏറ്റുവാങ്ങി വേണ്ടത്ര പരിഗണനയോടുകൂടി വളർത്തുവാൻ പറ്റിയ ഒരുവീട്ടുകാർ തന്റെ അറിവിലുണ്ടെന്ന് ഉണർത്തിച്ചു. ഈ നിർദ്ദേശം അംഗീകരിക്കപ്പെടുകയും ചെയ്തു. ഇതോട് കൂടി കുട്ടിയെ മാതാവിന് തിരിച്ചു കിട്ടുക മാത്രമല്ല സംഭവിക്കുന്നത് കൊട്ടാരത്തിൽനിന്നുള്ള പല ആനുകൂല്യങ്ങളും, നല്ല വേതനവും മാതാവിന് ലഭിക്കുകകൂടി ചെയ്യുമല്ലോ.

فَرَدَدْنَاهُ إِلَىٰ أُمِّهِ كَيْ تَقَرَّ عَيْنُهَا وَلَا تَحْزَنَ وَلِتَعْلَمَ أَنَّ وَعْدَ اللَّهِ حَقٌّ وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿١٣﴾

**﴾13﴿ അങ്ങനെ, അവന്റെ മാതാവിന്റെ കൺകുളിർക്കുകയും, അവൾ വ്യസനിക്കാതിരിക്കുകയും ചെയ്യാൻ വേണ്ടിയും, അല്ലാഹുവിന്റെ വാഗ്ദാനം യഥാർത്ഥം തന്നെയാണെന്ന് അവൾ അറിയേണ്ടതിനായും അവനെ നാം അവൾക്ക് തിരിച്ചുകൊടുത്തു. എങ്കിലും, അവരിൽ അധികമാളുകളും അറിയുമായിരുന്നില്ല**

《13》 فَرَدَدْنَاهُ അങ്ങനെ അവനെ നാം മടക്കി, തിരിച്ചുകൊടുത്തു إِلَىٰٓ أُمِّهِۦ അവന്റെ മാതാവിലേക്ക്, كَيْ تَقَرَّ കുളിർക്കുവാൻവേണ്ടി عَيْنُهَا അവളുടെ കണ്ണ് وَلَا تَحْزَنَ അവൾ വ്യസനിക്കാതിരിക്കുവാനും وَلِتَعْلَمَ അവൾ അറിയുവാനും أَنَّ وَعْدَ ٱللَّهِ അല്ലാഹുവിന്റെ വാഗ്ദാനമാണെന്ന് حَقٌّ യഥാർത്ഥം, സത്യം وَلَٰكِنَّ أَكْثَرَهُمْ എങ്കിലും അവരിലധികമാളുകളും لَا يَعْلَمُونَ അറിഞ്ഞിരുന്നില്ല

സഹോദരിയുടെ നിർദ്ദേശം അംഗീകരിക്കപ്പെട്ടതനുസരിച്ച് കുട്ടിയെ മാതാവിന് തന്നെ തിരിച്ചുകിട്ടുവാൻ അവസരമുണ്ടാകുകയും, അങ്ങനെ, അല്ലാഹു അവരോട് ചെയ്ത വാഗ്ദാനം യഥാർത്ഥമായിത്തീരുകയും ചെയ്തു. സൃഷ്ടികൾ അറിയുകയോ അനുമാനിക്കുകയോ ചെയ്യാത്ത മാർഗങ്ങളിൽകൂടി അല്ലാഹു ഉദ്ദേശിച്ച കാര്യങ്ങൾ അവൻ നടപ്പിലാക്കുന്നു. അവ നടപ്പിൽ വന്നു കാണുമ്പോഴേ മനുഷ്യന് അവ മനസ്സിലാക്കുവാൻ കഴിയുകയുള്ളു

## വിഭാഗം - 2

وَلَمَّا بَلَغَ أَشُدَّهُۥ وَٱسْتَوَىٰٓ ءَاتَيْنَٰهُ حُكْمًا وَعِلْمًا ۚ وَكَذَٰلِكَ نَجْزِى ٱلْمُحْسِنِينَ ﴿١٤﴾

**《14》 അദ്ദേഹം [മൂസാ] തന്റെ ശക്തി പ്രാപിക്കുകയും, പാകതയെത്തുകയും ചെയ്തപ്പോൾ നാം അദ്ദേഹത്തിന് വിജ്ഞാനവും (അഥവാ വിധികർതൃത്വവും) അറിവും നല്കി. അപ്രകാരമാണ് സൽഗുണവാൻമാർക്ക് നാം പ്രതിഫലം കൊടുക്കുന്നത്.**

《14》 وَلَمَّا بَلَغَ അദ്ദേഹം എത്തിയപ്പോൾ, പ്രാപിച്ചപ്പോൾ أَشُدَّهُ തന്റെ ശക്തിയിൽ, (യൗവനദശയിൽ) وَاسْتَوَىٰ ശരിയായ നിലക്കെത്തുകയും, പാകത വരുകയും آتَيْنَاهُ അദ്ദേഹത്തിന് നാം നൽകി حُكْمًا വിധി, വിജ്ഞാനം وَعِلْمًا അറിവും وَكَذَٰلِكَ അപ്രകാരം نَجْزِي നാം പ്രതിഫലം നൽകുന്നു الْمُحْسِنِينَ നന്മ ചെയ്യുന്നവർക്ക്, സൽഗുണവാൻമാർക്ക്

ഒരാളുടെ ശാരീരികമായ ശക്തിയും വളർച്ചയും പൂർത്തിയാകുമ്പോൾ -അഥവാ യൗവനപ്രായത്തിങ്കലെത്തുമ്പോൾ بَلَغَ أَشُدَّهُ (അവൻ തന്റെ ശക്തി പ്രാപിച്ചു) എന്നും, ബുദ്ധിക്ക് പക്വതയും, പാകതയും വരുമ്പോൾ اسْتَوَىٰ (ശരിയായ നിലയിലെത്തി) എന്നും പറയുന്നു. പരിതഃസ്ഥിതികൾക്കനുസരിച്ച് രണ്ടിനും വയസ്സ് വ്യത്യാസപ്പെട്ടേക്കാം. بَلَغَ أَشُدَّهُ എന്ന് പറയപ്പെടുക 18 നും 30 നും ഇടയ്ക്കാണെന്ന് ചിലരും 30 നും 40 നും ഇടയ്ക്കാണെന്ന് ചിലരും പ്രസ്താവിച്ചു കാണാം. حُكْم (ഹുക്മ്) എന്ന വാക്കിന് വിജ്ഞാനം, വിധി, വിധികർതൃത്വം, വിധിക്കുവാനുള്ള അധികാരം എന്നൊക്കെ അർത്ഥം വരാം. മൂസാ നബി (അ)ക്ക് പ്രവാചകത്വം ലഭിക്കുന്നത് എനിയും കുറെ കഴിഞ്ഞ ശേഷമാണെന്ന് താഴെ വചനങ്ങളിൽനിന്നും മറ്റും മനസ്സിലാക്കാം. എന്നിരിക്കെ, പ്രവാചകനെന്ന നിലക്കുള്ള അറിവും, വിധികർതൃത്വവും ആയിരിക്കുകയില്ല ഇവിടെ ഉദ്ദേശ്യം എന്നാണ്

കരുതേണ്ടത്. ഭാവിയിൽ ലഭിക്കുവാനിരിക്കുന്ന പ്രവാചകത്വമാണിവിടെ ഉദ്ദേശ്യമെന്നും ചിലർ പ്രസ്താവിച്ചിട്ടുണ്ട്. الله اعلم പ്രവാചകത്വം ലഭിക്കുന്നതിന് മുമ്പുണ്ടായ ഒരു സംഭവമാണ് അടുത്ത വചനത്തിൽ പ്രസ്താവിക്കുന്നത്.

وَدَخَلَ ٱلْمَدِينَةَ عَلَىٰ حِينِ غَفْلَةٍ مِّنْ أَهْلِهَا فَوَجَدَ فِيهَا رَجُلَيْنِ يَقْتَتِلَانِ هَٰذَا مِن شِيعَتِهِۦ وَهَٰذَا مِنْ عَدُوِّهِۦ ۖ

**﴾15﴿ പട്ടണവാസികളുടെ ഒരശ്രദ്ധയുടെ നേരത്ത് അദ്ദേഹം അതിൽ [പട്ടണത്തിൽ] പ്രവേശിച്ചു; അപ്പോൾ, അവിടെ രണ്ട് പുരുഷൻമാർ ശണ്ഠ കൂടുന്നതായി അദ്ദേഹം കണ്ടെത്തി: ഇയാൾ [രണ്ടിലൊരുവൻ] തന്റെ കക്ഷിയിൽ പെട്ടവനും, ഇയാൾ [മറ്റവൻ] തന്റെ ശത്രുക്കളിൽപെട്ടവനുമാണ്.**

فَٱسْتَغَٰثَهُ ٱلَّذِى مِن شِيعَتِهِۦ عَلَى ٱلَّذِى مِنْ عَدُوِّهِۦ

**അങ്ങനെ, തന്റെ കക്ഷിയിൽപെട്ടവൻ, ശത്രുക്കളിൽ പെട്ടവന്നെതിരിൽ അദ്ദേഹത്തോട് സഹായം തേടി.**

فَوَكَزَهُۥ مُوسَىٰ فَقَضَىٰ عَلَيْهِ ۖ قَالَ هَٰذَا مِنْ عَمَلِ ٱلشَّيْطَٰنِ ۖ إِنَّهُۥ عَدُوٌّ مُّضِلٌّ مُّبِينٌ ﴿١٥﴾

**അപ്പോൾ, മൂസാ അവനെ (മുഷ്ടി ചുരുട്ടി) ഇടിച്ചു, അങ്ങനെ, അവന്റെ പണിതീർത്തു [കഥ കഴിച്ചു!] അദ്ദേഹം പറഞ്ഞു: 'ഇത് പിശാചിന്റെ പ്രവർത്തനത്തിൽ പെട്ടതാണ്; നിശ്ചയമായും, അവൻ വഴി പിഴപ്പിക്കുന്ന പ്രത്യക്ഷ ശത്രുവാകുന്നു!'**

---

﴾15﴿ وَدَخَلَ അദ്ദേഹം പ്രവേശിച്ചു الْمَدِينَةَ പട്ടണത്തിൽ عَلَىٰ حِينِ غَفْلَةٍ ഒരു അശ്രദ്ധയുടെ നേരത്ത്, അശ്രദ്ധാവേളയിൽ مِنْ أَهْلِهَا അതിലെ ആൾക്കാരിൽ (നിവാസികളിൽ)നിന്നുള്ള فَوَجَدَ അപ്പോൾ അദ്ദേഹം കണ്ടെത്തി فِيهَا അതിൽ رَجُلَيْنِ രണ്ട് പുരുഷൻമാരെ يَقْتَتِلَانِ അവർ ശണ്ഠ കൂടുന്നതായി هَٰذَا ഇവൻ مِنْ شِيعَتِهِ തന്റെ കക്ഷിയിൽ പെട്ടവനാണ് وَهَٰذَا ഇവൻ (മറ്റവൻ) مِنْ عَدُوِّهِ തന്റെ ശത്രുക്കളിൽ പെട്ടവനുമാണ് فَاسْتَغَاثَهُ അപ്പോൾ അദ്ദേഹത്തോട് സഹായം തേടി الَّذِي യാതൊരുവൻ مِنْ شِيعَتِهِ തന്റെ കക്ഷിയിൽപെട്ട عَلَى الَّذِي യാതൊരുവന്റെ മേൽ (എതിരിൽ) مِنْ عَدُوِّهِ തന്റെ ശത്രുക്കളിൽപ്പെട്ട فَوَكَزَهُ അപ്പോൾ അവനെ ഇടിച്ചു مُوسَىٰ മൂസാ فَقَضَىٰ عَلَيْهِ അങ്ങനെ അദ്ദേഹം അവന്റെ കഥ കഴിച്ചു, അവന്റെ പണിതീർത്തു قَالَ അദ്ദേഹം പറഞ്ഞു هَٰذَا ഇത് مِنْ عَمَلِ الشَّيْطَانِ പിശാചിന്റെ പ്രവർത്തനത്തിൽ പെട്ടതാണ് إِنَّهُ നിശ്ചയമായും അവൻ عَدُوٌّ ശത്രുവാണ് مُضِلٌّ

വഴിപിഴപ്പിക്കുന്ന مُبِينٌ വ്യക്തമായ, പ്രത്യക്ഷമായ

ഇസ്റാഈല്യരുടെ വാസസ്ഥലം പട്ടണത്തിൽ നിന്ന് അൽപം അകലെയായിരുന്നു. മൂസാ നബി (അ) ഒരിക്കൽ പട്ടണത്തിൽ വന്നപ്പോഴാണ് യാദൃശ്ചികമായി ആ സംഭവമുണ്ടായത്. പട്ടണവാസികളുടെ ശ്രദ്ധ പതിയാൻ ഇടയാകാത്ത ഒരവസരമായിരുന്നു അത്. ഉച്ചസമയത്തെ ഉഷ്ണാവസ്ഥയാണതിന് കാരണമെന്നും, അതല്ല സന്ധ്യാ സമയത്തെ ഇരുട്ടാണെന്നും പറയപ്പെടുന്നു. ഇസ്റാഈൽക്കാരനെക്കൊണ്ട് ക്വിബ്ത്വി വർഗക്കാരൻ കഠിനജോലി ചെയ്യിക്കാൻ ശ്രമിച്ചതിനെത്തുടർന്നാണ് ശണ്ഠ ഉത്ഭവിച്ചതെന്നും ചിലർ പറഞ്ഞുകാണുന്നു. അല്ലാഹുവിനറിയാം. ഏതായാലും ഇസ്റാഈൽക്കാരന്റെ സഹായാർത്ഥനയനുസരിച്ച് ആരോഗ്യഗാത്രനായ മൂസാ (അ) ക്വിബ്ത്വിയെ ശക്തിയായൊന്നുകൊടുത്തു. അതിലവന്റെ കഥ കഴിഞ്ഞുപോയി. അവിചാരിതമായിട്ടാണെങ്കിലും, അവിവേകമായിത്തീർന്ന ആ കൃത്യത്തെപ്പറ്റി അദ്ദേഹം വളരെ ഖേദിച്ചു.

قَالَ رَبِّ إِنِّي ظَلَمْتُ نَفْسِي فَٱغْفِرْ لِي فَغَفَرَ لَهُۥٓ ۚ إِنَّهُۥ هُوَ ٱلْغَفُورُ ٱلرَّحِيمُ ﴿١٦﴾

**﴾16﴿ അദ്ദേഹം പറഞ്ഞു: 'എന്റെ റബ്ബേ! ഞാൻ എന്നോട് തന്നെ അക്രമം പ്രവർത്തിച്ചിരിക്കുന്നു. അതുകൊണ്ട് എനിക്ക് നീ പൊറുത്തു തരേണമേ!' ആകയാൽ, അവൻ [റബ്ബ്] അദ്ദേഹത്തിന് പൊറുത്തുകൊടുത്തു. നിശ്ചയമായും,അവൻ വളരെ പൊറുക്കുന്നവനും, കരുണാനിധിയുമത്രെ.**

قَالَ رَبِّ بِمَآ أَنْعَمْتَ عَلَيَّ فَلَنْ أَكُونَ ظَهِيرًا لِّلْمُجْرِمِينَ ﴿١٧﴾

**﴾17﴿ അദ്ദേഹം പറഞ്ഞു: 'എന്റെ റബ്ബേ! നീ എന്റെ മേൽ അനുഗ്രഹം ചെയ്തു തന്നിട്ടുള്ളതുകൊണ്ട് എനി ഞാൻ കുറ്റവാളികൾക്ക് പിൻതുണ നൽകുന്നവനായിരിക്കുന്നതേയല്ല.'**

﴾16﴿ قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ إِنِّي നിശ്ചയമായും ഞാൻ ظَلَمْتُ ഞാൻ അക്രമം, (അനീതി) ചെയ്തിരിക്കുന്നു نَفْسِي എന്നോട്, എന്റെ ആത്മാവിനോട് فَاغْفِرْلِي അതുകൊണ്ട് എനിക്ക് നീ പൊറുത്തുതരേണമേ فَغَفَرَ അപ്പോൾ അവൻ പൊറുത്തു لَهُ അദ്ദേഹത്തിന് إِنَّهُ നിശ്ചയമായും അവൻ هُوَالْغَفُورُ അവൻ വളരെ പൊറുക്കുന്നവനത്രെ الرَّحِيمُ കരുണാനിധിയായ ﴾17﴿ قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ بِمَاأَنْعَمْتَ നീ അനുഗ്രഹം ചെയ്തിരിക്കകൊണ്ട് عَلَيَّ എന്റെ മേൽ, എനിക്ക് فَلَنْ أَكُونَ എനി ഞാൻ ആയിരിക്കുകയേ ഇല്ല ظَهِيرًا പിൻതുണ നൽകുന്നവൻ, സഹായി لِلْمُجْرِمِينَ കുറ്റവാളികൾക്ക്, പാപികൾക്ക്

അദ്ദേഹം ഖേദിച്ചുമടങ്ങുകയും, പാപമോചനം തേടുകയും ചെയ്തു. മേലിൽ ഇത്തരം അബദ്ധത്തിൽ കുടുങ്ങുകയില്ലെന്ന് ദൃഢനിശ്ചയവും ചെയ്തു. ഏതായാലും, സംഭവം വെളിക്ക് വന്നാൽ വമ്പിച്ച പ്രത്യാഘാതമുണ്ടാകും. കൊല്ലപ്പെട്ടവൻ ഭരണകക്ഷിയിൽ പെട്ടവനും കൊലചെയ്തവൻ ഇസ്റാഈലിയുമാണല്ലോ.

فَأَصۡبَحَ فِى ٱلۡمَدِينَةِ خَآئِفًا يَتَرَقَّبُ فَإِذَا ٱلَّذِى ٱسۡتَنصَرَهُۥ بِٱلۡأَمۡسِ يَسۡتَصۡرِخُهُۥۚ

《18》 അങ്ങനെ, അദ്ദേഹം പട്ടണത്തിൽ പേടിച്ചു (ഭവിഷ്യത്തിനെപ്പറ്റി) വീക്ഷിച്ചുംകൊണ്ടിരിക്കുകയായി. അപ്പോഴതാ, തലേദിവസം സഹായമർത്ഥിച്ചവൻ (പിറ്റേദിവസം വീണ്ടും) അദ്ദേഹത്തോട് (സഹായത്തിന്) നിലവിളി കൂട്ടുന്നു.

قَالَ لَهُۥ مُوسَىٰٓ إِنَّكَ لَغَوِىٌّ مُّبِينٌ ﴿١٨﴾

മൂസാ അവനോട് പറഞ്ഞു: 'നിശ്ചയമായും നീ ഒരു പ്രത്യക്ഷ ദുർമാർഗി തന്നെയാണ്.'

فَلَمَّآ أَنۡ أَرَادَ أَن يَبۡطِشَ بِٱلَّذِى هُوَ عَدُوٌّ لَّهُمَا

《19》 എന്നിട്ട്, അദ്ദേഹം അവർ രണ്ടാളുടെയും ശത്രുവായുള്ളവനിൽ കയ്യൂക്ക് നടത്തുവാൻ ഉദ്ദേശിച്ചപ്പോൾ,-

قَالَ يَٰمُوسَىٰٓ أَتُرِيدُ أَن تَقۡتُلَنِى كَمَا قَتَلۡتَ نَفۡسًۢا بِٱلۡأَمۡسِۖ إِن تُرِيدُ إِلَّآ أَن تَكُونَ جَبَّارًا فِى ٱلۡأَرۡضِ وَمَا تُرِيدُ أَن تَكُونَ مِنَ ٱلۡمُصۡلِحِينَ ﴿١٩﴾

അവൻ പറഞ്ഞു: 'മൂസാ! താൻ ഇന്നലെ ഒരാളെ കൊന്നത് പോലെ (ഇന്ന്) എന്നെ കൊല്ലുവാൻ നീ ഉദ്ദേശിക്കുകയാണോ?! നീ നാട്ടിൽ ഒരു സ്വേച്ഛാധികാരിയായിത്തീരുവാനല്ലാതെ ഉദ്ദേശിക്കുന്നില്ല; നന്മയുണ്ടാക്കുന്നവരുടെ കൂട്ടത്തിലായിത്തീരുവാൻ നീ ഉദ്ദേശിക്കുന്നില്ലതാനും.

---

《18》 فَأَصۡبَحَ അങ്ങനെ അദ്ദേഹം ആയി فِي الْمَدِينَةِ പട്ടണത്തിൽ خَائِفًا പേടിച്ചവൻ يَتَرَقَّبُ പ്രതീക്ഷിച്ചു (വീക്ഷിച്ചു- കാത്തു)കൊണ്ട് فَإِذَا അപ്പോഴതാ الَّذِي اسْتَنصَرَهُ തന്നോട് സഹായത്തിനർത്ഥിച്ചവൻ بِالْأَمْسِ ഇന്നലെ, തലേദിവസം يَسْتَصْرِخُهُ അദ്ദേഹത്തോട് നിലവിളികൂട്ടുന്നു, സഹായത്തിന് വിളിക്കുന്നു قَالَ لَهُ അവനോട് പറഞ്ഞു مُوسَى മൂസാ إِنَّكَ നിശ്ചയമായും നീ لَغَوِيٌّ ഒരു ദുർമാർഗി തന്നെ, തോന്നിയവാസിതന്നെ مُبِينٌ സ്പഷ്ടമായ, പ്രത്യക്ഷമായ 《19》 فَلَمَّا أَنْ أَرَادَ എന്നിട്ടദ്ദേഹം ഉദ്ദേശിച്ചപ്പോൾ أَنْ يَبْطِشَ കയ്യൂക്ക് (കൈബലം) നടത്തുവാൻ, പിടികൂടുവാൻ بِالَّذِي യാതൊരുവനിൽ هُوَ عَدُوٌّ അവൻ ശത്രുവാണ് لَهُمَا അവർക്ക്രണ്ടാൾക്കും قَالَ അവൻപറഞ്ഞു يَا مُوسَى ഹേ മൂസാ أَتُرِيدُ നീ ഉദ്ദേശിക്കുന്നുവോ أَنْ تَقْتُلَنِي എന്നെ കൊല്ലുവാൻ كَمَا قَتَلْتَ നീ കൊന്നത് പോലെ نَفْسًا ഒരാളെ, ആത്മാവിനെ بِالْأَمْسِ ഇന്നലെ إِنْ تُرِيدُ നീ ഉദ്ദേശിക്കുന്നില്ല إِلَّا أَنْ تَكُونَ നീ ആകുവാനല്ലാതെ جَبَّارًا ഒരു

أَن تَكُونَ സ്വേച്ഛാധികാരി (ധിക്കാരി) فِي الْأَرْضِ ഭൂമിയിൽ (നാട്ടിൽ) وَمَا تُرِيدُ നീ ഉദ്ദേശിക്കുന്നുമില്ല നീ ആകുവാൻ مِنَ الْمُصْلِحِينَ നന്മയുണ്ടാക്കുന്നവരുടെ കൂട്ടത്തിൽ

---

ഇന്നലത്തെ സംഭവം തന്റെ പക്കൽ കൈത്തെറ്റ് വന്നുപോയതാണെങ്കിലും, അതൊരു കൊലപാതകമാണല്ലോ. എന്തൊക്കെയാണ് അത്മൂലം നേരിടാനിരിക്കുന്നതെന്നറിയാതെ അദ്ദേഹം ഭയത്തിലും, ആശങ്കയിലും കഴിയുകയാണ്. ഈ അവസരത്തിലാണ് വീണ്ടും അതേ മാതിരി വേറൊരു ഘട്ടവും തന്നെ അഭിമുഖീകരിക്കുന്നത്. തലേ ദിവസം സഹായ ത്തിനപേക്ഷിച്ചവൻ ഇന്നും അതാ വിളിച്ചു നിലവിളിക്കുന്നു! ഇന്ന് അവനും മറ്റൊരു ക്വിബ്ത്വിയും കൂടി ശണ്ഠകൂടുകയാണ്. രണ്ടാളുടെയും ശത്രുവെന്ന് പറഞ്ഞത് ക്വിബ്ത്വിയെ ഉദ്ദേശിച്ചാകുന്നു. ഇന്നലെ ഒരു കൊലപാതകത്തിലേക്ക് തന്നെ എത്തിക്കുകയും, അതേ മാതിരി ഒരു രംഗം ഇന്നും ആവർത്തിക്കുകയും ചെയ്തതുകൊണ്ടാണ് മൂസാ (അ) അവ നോട്: 'നീ ഒരു ദുർമാർഗിതന്നെയാണ്' എന്ന് പറയുന്നത്. അതേസമയത്ത് ക്വിബ്ത്വി യാണെങ്കിൽ രണ്ടാളുടെയും ശത്രുവും. ഇസ്റാഈല്യരെ താൽപര്യ പൂർവ്വം മർദ്ദിക്കുന്നവ രാണല്ലോ ക്വിബ്ത്വികൾ. അതുകൊണ്ട് ഏതായാലും ക്വിബ്ത്വികളെ നിലക്ക്നിറുത്തുവാൻ തന്നെ അദ്ദേഹം നിശ്ചയിച്ചു. ഈ അവസരത്തിലാണ് 'മൂസാ, ഇന്നലെ ഒരാളെ കൊന്ന ത്പോലെ ഇന്ന് എന്നെയും കൊല്ലുവാനാണോ ഉദ്ദേശ്യം?' എന്നും മറ്റും അദ്ദേഹത്തോട് പറയപ്പെട്ടത്.

ഇത് പറഞ്ഞ ആൾ– അഥവാ قَالَ (പറഞ്ഞു) എന്ന ക്രിയയുടെ കർത്താവായ സർവ്വനാമം (ضَمِير) കൊണ്ടുദ്ദേശിക്കപ്പെട്ട ആൾ– ക്വിബ്ത്വിയോ ഇസ്റാഈലിയോ എന്നതിൽ വ്യാഖ്യാ താക്കൾക്കിടയിൽ അഭിപ്രായവ്യത്യാസമുണ്ട്. ഇസ്റാഈൽക്കാരനാണെന്നാണ് അധികമാളും പറയുന്നത്. തലേദിവസത്തെ ഘാതകൻ മൂസാ (അ) ആണെന്ന് മറ്റാരും അറിഞ്ഞിരുന്നില്ല; 'നീ ദുർമാർഗിതന്നെ' എന്ന് ഇസ്റാഈലിയോട് കയർത്തുകൊണ്ട് മൂസാ (അ) ക്വിബ്ത്വി യുടെ നേരെ തിരിയുവാനുള്ള ശ്രമം കണ്ടപ്പോൾ, അദ്ദേഹം തന്റെ നേർക്ക് തിരിയുവാനാണ് ഭാവമെന്ന് അവൻ തെറ്റിദ്ധരിച്ചു; അപ്പോഴാണ് അവൻ ആ വാക്ക് പറഞ്ഞത് എന്നാണ് അവർ പ്രസ്താവിക്കുന്നത്. മറ്റൊരു വിഭാഗക്കാർ പറയുന്നത് ക്വിബ്ത്വിയാണ് ആ വാക്കുകളുടെ വക്താവ് എന്നത്രെ. വാചകത്തിന്റെ സ്വഭാവം നോക്കുമ്പോൾ ഈ അഭിപ്രായത്തിനാണ് കൂടുതൽ വ്യക്തത കാണുന്നത്. തലേദിവസത്തെ ഘാതകൻ മൂസാ നബി (അ)യാണെന്ന് വെളിപ്പെട്ടുകഴിഞ്ഞിട്ടില്ലെങ്കിലും, വല്ല കിംവദന്തിയെയോ ഊഹത്തെയോ അടിസ്ഥാനമാക്കി അവ നത് പറഞ്ഞതായിരിക്കാമല്ലോ. الله اعلم ഏതായാലും മൂസാ നബി (അ)യുടെ ഭയം ഈ വാക്ക് മൂലം വർദ്ധിച്ചിരിക്കുക സ്വാഭാവികമാണ്. വാസ്തവത്തിൽ അണിയറയിൽ ഗൂഢാലോചന കൾ നടക്കുന്നുണ്ടായിരുന്നുതാനും.

وَجَآءَ رَجُلٌ مِّنْ أَقْصَا ٱلْمَدِينَةِ يَسْعَىٰ قَالَ يَـٰمُوسَىٰٓ إِنَّ ٱلْمَلَأَ

**《20》 പട്ടണത്തിന്റെ അങ്ങേഅറ്റ ത്തുനിന്ന് ഒരു പുരുഷൻ ഓടിവന്നു. അയാൾ (മൂസായോട്) പറഞ്ഞു: 'മൂസാ! നിന്നെ കൊല്ലുവാനായി പ്രധാനികൾ നിന്നെപ്പറ്റി ആലോചന നടത്തിവരു ന്നുണ്ട്. അതുകൊണ്ട് നീ (രാജ്യത്ത്**

يَأۡتَمِرُونَ بِكَ لِيَقۡتُلُوكَ فَٱخۡرُجۡ إِنِّي لَكَ مِنَ ٱلنَّـٰصِحِينَ ﴿٢٠﴾

**നിന്നും) പുറത്തുപോയിക്കൊള്ളുക! നിശ്ചയമായും, ഞാന്‍ നിനക്ക് ഗുണം കാംക്ഷിക്കുന്നവരില്‍പെട്ടവനാണ്.'**

فَخَرَجَ مِنۡهَا خَآئِفًا يَتَرَقَّبُۖ قَالَ رَبِّ نَجِّنِي مِنَ ٱلۡقَوۡمِ ٱلظَّـٰلِمِينَ ﴿٢١﴾

**《21》 അങ്ങനെ, അദ്ദേഹം പേടിച്ചു വീക്ഷിച്ചുംകൊണ്ട് അവിടെനിന്നും പുറപ്പെട്ടുപോയി. അദ്ദേഹം പറഞ്ഞു: 'എന്റെ റബ്ബേ! അക്രമികളായ ജനങ്ങളില്‍നിന്ന് എന്നെ നീ രക്ഷപ്പെടുത്തേണമേ!'**

---

《20》 وَجَاءَ വന്നു رَجُلٌ ഒരു പുരുഷന്‍ مِنۡ أَقۡصَى الۡمَدِينَةِ പട്ടണത്തിന്റെ അങ്ങേഅറ്റത്തുനിന്ന് يَسۡعَى ഓടിക്കൊണ്ട് قَالَ അവന്‍ പറഞ്ഞു يَامُوسَى ഹേ മൂസാ إِنَّ الۡمَلَأَ നിശ്ചയമായും പ്രധാനികള്‍ يَأۡتَمِرُونَ അവര്‍ ആലോചന നടത്തുന്നു بِكَ നിന്നെപ്പറ്റി لِيَقۡتُلُوكَ നിന്നെ അവര്‍ കൊല്ലുവാന്‍ فَاخۡرُجۡ അതുകൊണ്ട് നീ പുറത്തുപോയിക്കൊള്ളുക إِنِّي നിശ്ചയമായും ഞാന്‍ لَكَ നിനക്ക് مِنَ النَّاصِحِينَ ഗുണകാംക്ഷയുള്ളവരില്‍പ്പെട്ടവനാണ് 《21》 فَخَرَجَ അപ്പോള്‍ അദ്ദേഹം പുറപ്പെട്ടുപോയി مِنۡهَا അവിടെനിന്ന് خَائِفًا പേടിച്ചവനായി يَتَرَقَّبُ വീക്ഷിച്ചുകൊണ്ട്, പ്രതീക്ഷിച്ചുകൊണ്ട് قَالَ അദ്ദേഹം പറഞ്ഞു رَبِّ نَجِّنِي എന്റെ റബ്ബേ എന്നെ രക്ഷപ്പെടുത്തേണമേ مِنَ الۡقَوۡمِ ജനതയില്‍നിന്ന് الظَّالِمِينَ അക്രമികളായ

---

ആപത്തുകളില്‍ നേരിട്ടേക്കാനിടയുള്ള സാഹചര്യങ്ങളില്‍ അവനവന്‍ കഴിയുന്ന രക്ഷാമാര്‍ഗങ്ങള്‍ സ്വീകരിക്കുകയും, അതോടൊപ്പം രക്ഷക്ക് വേണ്ടി അല്ലാഹുവിനോട് ദുആ ചെയ്യുകയും വേണമെന്നുള്ളതിന് ഇതില്‍ മാതൃകയുണ്ട്. ഒരു നിലക്ക് ഭവിഷ്യത്തിനെക്കുറിച്ച് മൂസാ നബി (അ)ക്ക് ഭയപ്പാടുണ്ടായിരുന്നുവെങ്കിലും, അല്ലാഹുവിന്റെ സഹായത്തില്‍ അദ്ദേഹത്തിന് തികച്ചും പ്രതീക്ഷയുമുണ്ടായിരുന്നു എന്ന് അടുത്ത വചനത്തില്‍ നിന്ന് വ്യക്തമാണ്.

## വിഭാഗം - 3

وَلَمَّا تَوَجَّهَ تِلۡقَآءَ مَدۡيَنَ قَالَ عَسَىٰ رَبِّيٓ أَن يَهۡدِيَنِي سَوَآءَ ٱلسَّبِيلِ ﴿٢٢﴾

**《22》 അദ്ദേഹം മദ്‌യന്റെ നേരെ യാത്ര തിരിഞ്ഞപ്പോള്‍ അദ്ദേഹം പറഞ്ഞു: 'എന്റെ റബ്ബ് എന്നെ ശരിയായ മാര്‍ഗത്തില്‍ നയിച്ചുതന്നേക്കാം.**

وَلَمَّا وَرَدَ مَآءَ مَدۡيَنَ وَجَدَ عَلَيۡهِ

**《23》 മദ്‌യനിലെ വെള്ള(ത്താവള)ത്തിങ്കല്‍ അദ്ദേഹം വന്നുചേര്‍ന്നപ്പോള്‍ അതിനടുക്കല്‍ ഒരു കൂട്ടം മനുഷ്യര്‍ (കന്നുകാലികള്‍ക്ക്) വെള്ളം കൊടുക്കുന്നതാ**

أُمَّةً مِّنَ ٱلنَّاسِ يَسۡقُونَ وَوَجَدَ مِن دُونِهِمُ ٱمۡرَأَتَيۡنِ تَذُودَانِۖ

യിക്കണ്ടെത്തി. അവരുടെ ഇപ്പുറത്തായി രണ്ട് സ്ത്രീകൾ (തങ്ങളുടെ ആടുകളെ) തടഞ്ഞുവെച്ചുകൊണ്ടിരിക്കുന്നതായും അദ്ദേഹം കണ്ടു.

قَالَ مَا خَطۡبُكُمَاۖ

അദ്ദേഹം പറഞ്ഞു: 'നിങ്ങളുടെ കാര്യം (വിശേഷം) എന്താണ്?'

قَالَتَا لَا نَسۡقِي حَتَّىٰ يُصۡدِرَ ٱلرِّعَآءُۖ وَأَبُونَا شَيۡخٞ كَبِيرٞ ﴿٢٣﴾

അവർ പറഞ്ഞു: 'ഇടയന്മാർ വെള്ളം കൊടുത്തു തിരിച്ചുകൊണ്ടുപോകുന്നത് വരേക്കും ഞങ്ങൾ (ആടുകൾക്ക്) വെള്ളം കൊടുക്കാറില്ല. ഞങ്ങളുടെ പിതാവാകട്ടെ, ഒരു വലിയ വൃദ്ധനുമാകുന്നു.

---

﴿22﴾ وَلَمَّا تَوَجَّهَ അദ്ദേഹം തിരിഞ്ഞ (യാത്രതിരിച്ച)പ്പോൾ تِلۡقَآءَ مَدۡيَنَ മദ്‌യന്റെ നേരെ (ഭാഗത്തേക്ക്) قَالَ അദ്ദേഹം പറഞ്ഞു عَسَىٰ رَبِّيٓ എന്റെ റബ്ബ് ആയേക്കാം أَن يَهۡدِيَنِي എന്നെ നയിച്ചു തന്നേക്കുമാറ് سَوَآءَ ٱلسَّبِيلِ ശരിയായ മാർഗത്തിൽ, ചൊവ്വായ വഴിക്ക് ﴿23﴾ وَلَمَّا وَرَدَ അദ്ദേഹം വന്നുചേർന്നപ്പോൾ مَآءَ مَدۡيَنَ മദ്‌യനിലെ വെള്ളത്തിങ്കൽ وَجَدَ عَلَيۡهِ അതിനടുത്ത് അദ്ദേഹം കണ്ടെത്തി أُمَّةً ഒരു സമൂഹത്തെ, ഒരു കൂട്ടം مِّنَ ٱلنَّاسِ മനുഷ്യരിൽ നിന്ന് يَسۡقُونَ അവർ വെള്ളം കൊടുക്കുന്നതായി, കുടിപ്പിക്കുന്നതായി وَوَجَدَ കണ്ടെത്തുകയും ചെയ്തു مِن دُونِهِمُ അവരുടെ ഇപ്പുറത്ത്, അവർക്ക് പുറമെ ٱمۡرَأَتَيۡنِ രണ്ട് സ്ത്രീകളെ تَذُودَانِ രണ്ടാളും തടഞ്ഞുകൊണ്ടിരിക്കുന്നതായി قَالَ അദ്ദേഹം പറഞ്ഞു مَا خَطۡبُكُمَا നിങ്ങളുടെ കാര്യം (വിശേഷം) എന്താണ് قَالَتَا അവർ രണ്ടാളും പറഞ്ഞു لَا نَسۡقِي ഞങ്ങൾ വെള്ളം കൊടുക്കാറില്ല حَتَّىٰ يُصۡدِرَ തിരിച്ചുകൊണ്ടുപോകുന്നതുവരെ ٱلرِّعَآءُ ഇടയന്മാർ وَأَبُونَا ഞങ്ങളുടെ പിതാവ് شَيۡخٞ كَبِيرٞ ഒരു വലിയ വൃദ്ധനാണ് (കാരണവരാണ്)

---

മൂസാ (അ) യാത്രതിരിച്ചത് മദ്‌യനിലേക്കായിരുന്നു. *(*)* ഏറെക്കുറെ ഒരാഴ്ചക്കാലത്തെ യാത്രകൊണ്ടാണ് അദ്ദേഹം അവിടെ എത്തുക. അഭയാർത്ഥിയായി ഒളിച്ചുപോകുന്ന അദ്ദേഹം- അക്കാലത്തെ ചുറ്റുപാടുകളിൽ വിശേഷിച്ചും -വളരെയേറെ ക്ലേശങ്ങൾ അനുഭവിച്ചുകൊണ്ടായിരിക്കും മദ്‌യനിൽ എത്തിയിരിക്കുക എന്ന് പറയേണ്ടതില്ല. മദ്‌യനിലെത്തിയപ്പോൾ അനുഭവപ്പെട്ട ഒരു കാഴ്ചയാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. ഒരു വെള്ളത്താവളത്തിങ്കൽ ആളുകൾ തങ്ങളുടെ ആടുകൾക്ക് വെള്ളം കൊടുത്തുകൊണ്ടിരിക്കുന്നു. രണ്ട് സ്ത്രീകൾ മാത്രം അവരുടെ ആടുകളെ മുമ്പോട്ട് വരാനനുവദിക്കാതെ തടുത്തു

---

*(*) മദ്‌യന്റെ പേർ 'മിദിയൻ' എന്നും 'മിദ്യാൻ' എന്നും ചരിത്രഭൂപടത്തിൽ എഴുതിക്കാണാം. ഭൂപടം 4 ഉം മറ്റും നോക്കുക.*

കൊണ്ടിരിക്കുകയും ചെയ്യുന്നു. അദ്ദേഹത്തിന് അനുകമ്പ തോന്നി. വിവരം അന്വേഷിച്ചു. മറ്റുള്ളവർ അവരുടെ ആടുകൾക്ക് വെള്ളംകാട്ടി തിരിച്ചുകൊണ്ടുപോയതിത് ശേഷമേ തങ്ങൾ ആടുകൾക്ക് വെള്ളം കൊടുക്കാറുള്ളുവെന്നും, അതിന് കാത്തുനിൽക്കുകയാണെന്നും അവർ അറിയിച്ചു. മാത്രമല്ല, തങ്ങളുടെ വീട്ടിൽനിന്ന് ആടുകളെയും കൊണ്ട് പോരുവാൻ പറ്റിയ ആൾ വേറെയില്ലെന്നും, തങ്ങൾക്കൊരു പിതാവുണ്ടെങ്കിലും അദ്ദേഹം വലിയൊരു വൃദ്ധനാണെന്നും അവർ തെര്യപ്പെടുത്തി.

فَسَقَىٰ لَهُمَا

**﴾24﴿ അപ്പോൾ അദ്ദേഹം ആ രണ്ട് സ്ത്രീകൾക്ക് വേണ്ടി (അവരുടെ കാലികൾക്ക്) വെള്ളം കൊടുത്തു.**

ثُمَّ تَوَلَّىٰٓ إِلَى ٱلظِّلِّ فَقَالَ رَبِّ إِنِّي لِمَآ أَنزَلْتَ إِلَيَّ مِنْ خَيْرٍ فَقِيرٌ ﴿٢٤﴾

**പിന്നീടദ്ദേഹം തണലിലേക്ക് മാറിനിന്നു (ഇങ്ങനെ) പറഞ്ഞു: 'എന്റെ രക്ഷിതാവേ! എന്റെ നേരെ ഗുണമായിട്ടുള്ള വല്ലതും നീ ഇറക്കിത്തരുന്നതിന് നിശ്ചയമായും ഞാൻ ആവശ്യക്കാരനാണേ!'**

---

﴾24﴿ فَسَقَىٰ അപ്പോൾ അദ്ദേഹം വെള്ളം കൊടുത്തു, കുടിപ്പിച്ചു لَهُمَا അവർക്കിരുവർക്ക് വേണ്ടി ثُمَّ تَوَلَّىٰ പിന്നെ അദ്ദേഹം മാറിനിന്നു, തിരിഞ്ഞുപോയി إِلَى الظِّلِّ തണലിലേക്ക് فَقَالَ എന്നിട്ട്പറഞ്ഞു رَبِّ എന്റെ റബ്ബേ إِنِّي നിശ്ചയമായും ഞാൻ لِمَا أَنزَلْتَ നീ ഇറക്കിത്തരുന്നതിന് إِلَيَّ എനിക്ക്, എന്റെ നേരെ مِنْ خَيْرٍ നന്മയായിട്ട്, ഗുണമായ വല്ലതും فَقِيرٌ ആവശ്യക്കാരനാണ്

---

ആ പാവപ്പെട്ട സ്ത്രീകളുടെ ആടുകൾക്ക് വെള്ളം കോരിക്കൊടുത്തു അദ്ദേഹം അവരെ സഹായിച്ചു. പക്ഷേ, അദ്ദേഹം ക്ഷീണിതനും നിരാശ്രയനുമാണ്. എവിടെയാണ്, എങ്ങനെയാണ് തനിക്കൊരു അവലംബം ലഭിക്കുക എന്നൊന്നും നിശ്ചയമില്ല. ഒരു തണലിൽ ചെന്ന് വിശ്രമിച്ചുകൊണ്ട് അല്ലാഹുവിനോട് പ്രാർത്ഥിക്കുകയായി: 'റബ്ബേ! ഏതെങ്കിലും വിധേന നിന്റെ അനുഗ്രഹം ലഭിക്കേണ്ടുന്ന അടിയന്തിരഘട്ടത്തിലാണ് ഞാൻ ഇപ്പോഴുള്ളത്.' അക്ഷമയുടെയും, നിരാശയുടെയും കണികപോലുമില്ലാതെ ഹൃദയം സ്പർശിച്ചുകൊണ്ടുള്ള ആ ദുആ അല്ലാഹു സ്വീകരിച്ചു. അദ്ദേഹത്തിന്റെ ഭാവി സുരക്ഷിതവും, സമാധാനപരവുമായിത്തീരത്തക്ക ഒരു മാർഗം അല്ലാഹു തുറന്നുകൊടുത്തു.

فَجَآءَتْهُ إِحْدَىٰهُمَا تَمْشِي عَلَى ٱسْتِحْيَآءٍ قَالَتْ إِنَّ أَبِي يَدْعُوكَ لِيَجْزِيَكَ أَجْرَ مَا سَقَيْتَ لَنَا ۚ

**﴾25﴿ അങ്ങനെയിരിക്കെ, ആ രണ്ടിൽ ഒരുവൾ ലജ്ജാഭാവത്തിൽ നടന്നുകൊണ്ട് അദ്ദേഹത്തിന്റെ അടുക്കൽ വന്നു. അവൾ പറഞ്ഞു: 'ഞങ്ങൾക്ക്വേണ്ടി താങ്കൾ (ഞങ്ങളുടെ കാലികൾക്ക്) വെള്ളം കൊടുത്തതിന്റെ പ്രതിഫലം താങ്കൾക്ക് നൽകുന്നതിനായി എന്റെ പിതാവ് താങ്കളെ**

വിളിക്കുന്നുണ്ട്.'

فَلَمَّا جَآءَهُۥ وَقَصَّ عَلَيْهِ ٱلْقَصَصَ قَالَ لَا تَخَفْ ۖ نَجَوْتَ مِنَ ٱلْقَوْمِ ٱلظَّـٰلِمِينَ ﴿٢٥﴾

**അങ്ങനെ, അദ്ദേഹത്തിന്റെ അടുക്കൽ വരികയും, അദ്ദേഹത്തിന് (തന്റെ) കഥ വിവരിച്ചുകൊടുക്കുകയും ചെയ്തപ്പോൾ അദ്ദേഹം (മൂസായോട്) പറഞ്ഞു: 'ഭയപ്പെടേണ്ട- അക്രമികളായ (ആ) ജനങ്ങളിൽനിന്ന് താങ്കൾ രക്ഷപ്പെട്ടിരിക്കുന്നു!'**

---

﴾25﴿ فَجَاءَتْهُ അപ്പോൾ (അങ്ങനെയിരിക്കെ) അദ്ദേഹത്തിനടുത്ത് വന്നു إِحْدَاهُمَا ആ രണ്ടിൽ ഒരുവൾ تَمْشِي നടന്നുകൊണ്ട് عَلَى اسْتِحْيَاءٍ ലജ്ജയോടെ, സങ്കോചപ്പെട്ടുകൊണ്ട് قَالَتْ അവൾ പറഞ്ഞു إِنَّ أَبِي നിശ്ചയമായും എന്റെ പിതാവ്, ബാപ്പ يَدْعُوكَ താങ്കളെ ക്ഷണിക്കുന്നു, വിളിക്കുന്നു لِيَجْزِيَكَ താങ്കൾക്ക് പ്രതിഫലം നൽകുവാനായി أَجْرَ കൂലി, പ്രതിഫലം مَا سَقَيْتَ താങ്കൾ വെള്ളം കൊടുത്തതിന്റെ لَنَا ഞങ്ങൾക്ക് വേണ്ടി فَلَمَّا جَاءَهُ അങ്ങനെ അദ്ദേഹത്തിനടുക്കൽ വന്നപ്പോൾ وَقَصَّ عَلَيْهِ അദ്ദേഹത്തിന് വിവരിച്ചുകൊടുക്കയും الْقَصَصَ കഥ, വിവരം قَالَ അദ്ദേഹം പറഞ്ഞു لَا تَخَفْ താൻ ഭയപ്പെടേണ്ട, പേടിക്കേണ്ട نَجَوْتَ താൻ രക്ഷപ്പെട്ടിരിക്കുന്നു مِنَ الْقَوْمِ ജനതയിൽനിന്ന് الظَّالِمِينَ അക്രമികളായ

---

സ്ത്രീകൾ രണ്ടാളും വീട്ടിൽ ചെന്നശേഷം അപരിചിതനായ ആ യുവാവ് തങ്ങൾക്ക് ചെയ്തുതന്ന ഉപകാരം പിതാവിനെ അറിയിച്ചു. പ്രസ്തുത മാന്യനെ വെറുതെ വിട്ടുകൂടാ എന്ന് അദ്ദേഹത്തിന് തോന്നി. മൂസാ (അ)നെ വിളിക്കുവാൻ അവരിൽ ഒരുവളെതന്നെ അയച്ചു. അപരിചിതനായ ഒരു യുവാവിന്റെ അടുക്കൽ മാന്യയും സുശീലയുമായ ഒരു യുവതി ചെല്ലേണ്ടിവരുമ്പോൾ ഉണ്ടാകുന്നതും, ഉണ്ടായിരിക്കേണ്ടതുമായ ലജ്ജാശീലവും അച്ചടക്കവും അവളിൽ പ്രകടമായിരുന്നു. മൂസാ (അ) ക്ഷണം സ്വീകരിച്ചു വൃദ്ധന്റെ അടുക്കൽ വന്നു. സംഭാഷണത്തിൽ മൂസാ (അ)തന്റെ ചരിത്രം വിവരിച്ചു. ഫിർഔൻമാരുടെ അക്രമമൊന്നും ഇവിടെ ഭയപ്പെടുവാനില്ല; അവരുടെ അധികാരം ഈ നാട്ടിൽ നടക്കുന്നുമില്ല എന്നൊക്കെപ്പറഞ്ഞു വൃദ്ധൻ അദ്ദേഹത്തെ സമാശ്വസിപ്പിച്ചു.

ഈ മാന്യവൃദ്ധൻ ആരായിരുന്നു? ശുഅയ്ബ് നബി (شُعَيْب ع)യാണെന്ന് പലരും പറയുന്നു. ശുഅയ്ബ് (അ) മദ്‌യനിലെ റസൂലായിരുന്നുവെന്നും, അദ്ദേഹത്തിന്റെ കാലം ലൂത്വ് നബി (അ)യുടെ ശേഷമായിരുന്നുവെന്നും ക്വുർആൻ വ്യക്തമാക്കിയിട്ടുണ്ട്. സൂ: ഹൂദ് 89 ൽ ശുഅയ്ബ് (അ) മദ്‌യൻ നിവാസികളോട് 'ലൂത്വിന്റെ ജനത നിങ്ങളിൽനിന്ന് വിദൂരമായതല്ലല്ലോ' (وَمَا قَوْمُ لُوطٍ مِّنكُم بِبَعِيدٍ) എന്ന് പ്രസ്താവിച്ചിട്ടുള്ളത് കാണാം. ഇബ്‌റാഹീം നബി (അ)യുടെ സമകാലീനനായിരുന്നു ലൂത്വ് നബി (അ). മൂസാ നബി (അ)ക്കും അവർക്കുമിടയിൽ ഏകദേശം 400 ൽ പരം കൊല്ലം ഉണ്ടെന്നാണ് അറിയപ്പെടുന്നത്. ഈ കാലഘട്ടത്തിൽ എപ്പോഴായിരുന്നു ശുഅയ്ബ് നബി (അ)യുടെ ജീവിതകാലം

എന്ന് പറയത്തക്ക തെളിവുകളൊന്നും കാണുന്നില്ല. എന്നിരിക്കെ, പ്രസ്തുത മാന്യവൃദ്ധൻ ശുഅയ്ബ് (അ) തന്നെയാണെന്നോ അല്ലെന്നോ, തീർത്തുപറയുക സാധ്യമല്ല. അതേ സമയത്ത് വൃദ്ധന്റെ പേർ യഥ്‌റൂൻ *(*)* എന്നാണെന്നും, ഇദ്ദേഹം ശുഅയ്ബ് നബി (അ)യുടെ കുടുംബത്തിൽപെട്ടവനാണെന്നുമാണ് വേറെ ചില വ്യാഖ്യാതാക്കൾ പറഞ്ഞുകാണുന്നത്. വാസ്തവം അല്ലാഹുവിനറിയാം. ഏതായാലും ഈ വൃദ്ധൻ ഒരു സാധാരണക്കാരൻ മാത്രമല്ല, ഒരു മഹാനും ഭക്തനുമായിരുന്നുവെന്ന് ക്വുർആന്റെ പ്രസ്താവനകളിൽനിന്ന് മനസ്സിലാക്കാം.

ബൈബ്ളിൽ ഈ സംഭവം വിവരിക്കുന്നത് ഇപ്രകാരമാകുന്നു:- 'മോശെ ഫറവോന്റെ സന്നിധിയിൽനിന്ന് ഓടിപ്പോയി, മിദ്യാൻദേശത്ത് ചെന്ന് പാർത്തു; അവൻ ഒരു കിണറ്റിനരികെ ഇരുന്നു. മിദ്യാനിലെ പുരോഹിതന് ഏഴ് പുത്രിമാരുണ്ടായിരുന്നു. അവർ വന്ന് അപ്പന്റെ ആടുകൾക്ക് കുടിപ്പാൻ വെള്ളം കോരി തൊട്ടികൾ നിറച്ചു. എന്നാൽ ഇടയൻമാർ അവരെ ആട്ടിക്കളഞ്ഞു. അപ്പോൾ മോശെ എഴുന്നേറ്റ് അവരെ സഹായിച്ചു അവരുടെ ആടുകളെ കുടിപ്പിച്ചു. അവർ തങ്ങളുടെ അപ്പനായ *(**)* റെഗുവേലിന്റെ അടുക്കൽ വന്നപ്പോൾ നിങ്ങൾ ഇന്ന് ഇത്രവേഗം വന്നത് എങ്ങനെ എന്ന് അവൻ ചോദിച്ചു.... അവൻ പുത്രിമാരോട്: അവൻ എവിടെ?.... ഭക്ഷണം കഴിപ്പാൻ അവനെ വിളിപ്പിൻ എന്ന് പറഞ്ഞു. മോശെക്ക് അവനോടുകൂടെ പാർപ്പാൻ സമ്മതമായി. അവൻ മോശെക്ക് തന്റെ മകൾ സിപ്പോറ *(***)*യെ കൊടുത്തു.... മോശെ മിദ്യാനിലെ പുരോഹിതനും തന്റെ അമ്മായപ്പനുമായ യിത്രോ *(****)*വിന്റെ ആടുകളെ മേയിച്ചുകൊണ്ടിരുന്നു.....' (പുറപ്പാട്: അദ്ധ്യായം 2, 3.)

രണ്ട് സ്ത്രീകളായിരുന്നു ആടുകൾക്ക് വെള്ളം കൊടുക്കാൻ വന്നതെന്ന് ക്വുർആൻ വ്യക്തമായിപ്പറഞ്ഞ സ്ഥിതിക്ക് ഏഴ് പുത്രിമാർ വന്നിരിന്നുവെന്ന് ബൈബ്ളിൽ കാണുന്നത് സ്വീകാര്യമല്ല. ഇത്പോലെത്തന്നെ, രണ്ടാമത്തെ ദിവസം ശണ്ഠകൂടിയത് രണ്ട് എബ്രേയർ (ഇസ്റാഈല്യർ) തമ്മിലാണെന്നാണ് ബൈബ്ൾ പറയുന്നത്. ഇതും ക്വുർആന്റെ പ്രസ്താവനക്ക് യോജിക്കുന്നതല്ല. ഇത്പോലെ എത്രയോ വിഷയങ്ങളിൽ ബൈബ്ൾ ക്വുർആന്റെ പ്രസ്താവനക്ക് യോജിക്കാത്തതായി കാണാം. അതുകൊണ്ട് തന്നെയാണ് അതിനെ ആസ്പദമാക്കി സംഭവങ്ങളെ സ്ഥിരപ്പെടുത്തുവാൻ പാടില്ലാതെ വന്നതും. എന്നിരിക്കെ, നമ്മുടെ മാന്യവൃദ്ധന്റെ പേരും മറ്റും ഈ ഉദ്ധരണിയെ ആസ്പദമാക്കി തീരുമാനിക്കുവാൻ നമുക്ക് നിവൃത്തിയില്ല. വേറെ തെളിവുകളും നമ്മുടെ മുമ്പിലില്ല. അതറിയുന്നതിൽ പ്രത്യേകം വല്ല ഗുണവുമുണ്ടായിരുന്നുവെങ്കിൽ ക്വുർആൻ തന്നെ അത് വ്യക്തമാക്കുമായിരുന്നു.

قَالَتْ إِحْدَىٰهُمَا يَـٰٓأَبَتِ ٱسْتَـْٔجِرْهُ ۖ إِنَّ خَيْرَ مَنِ ٱسْتَـْٔجَرْتَ ٱلْقَوِىُّ ٱلْأَمِينُ ﴿٢٦﴾

**﴾26﴿ ആ രണ്ട് സ്ത്രീകളിൽ ഒരുവൾ (പിതാവിനോട്) പറഞ്ഞു: 'പിതാവേ, ഇദ്ദേഹത്തെ നിങ്ങൾ (നമുക്ക്) കൂലിക്ക് വിളിച്ചേക്കുക. നിശ്ചയമായും നിങ്ങൾ, കൂലിക്ക് വിളിക്കുന്നവരിൽവെച്ച് നല്ലവൻ, ശക്തിമാനും വിശ്വസ്തനുമായുള്ളവനാണ്.'**

---

يثرى *(****)* صفوراء *(***)* رعوائيل *(**)* يثرو - او يثرون *(*)*

﴾26﴿ قَالَتْ إِحْدَاهُمَا അവർ രണ്ടിൽ ഒരുവൾ പറഞ്ഞു يَا أَبَتِ എന്റെ ബാപ്പാ, പിതാവേ اسْتَأْجِرْهُ ഇദ്ദേഹത്തെ കൂലിക്ക് വിളിക്കുക, കൂലിവേലക്ക് വെക്കുക إِنَّ خَيْرَ നിശ്ചയമായും നല്ല വൻ, ഉത്തമൻ مَنِ اسْتَأْجَرْتَ നിങ്ങൾ കൂലിക്ക് വിളിക്കുന്നവരിൽ الْقَوِيُّ ശക്തിമാനാണ്, കഴി വുള്ളവനാണ് الْأَمِينُ വിശ്വസ്തനായ, വിശ്വസ്തനാണ്

---

തങ്ങളുടെ കാലികളെ മേയ്ക്കാൻ കൊള്ളാവുന്ന ഒരു കൂലിക്കാരനെ കിട്ടുന്നത് ആ സ്ത്രീകളെ സംബന്ധിച്ചിടത്തോളം വളരെ ആശ്വാസമായിരിക്കുമല്ലോ. അൽപമാത്രമായ പരിചയത്തിൽനിന്ന് മൂസാ (അ) ആ ജോലിക്ക് കൊള്ളാവുന്ന ആളാണെന്നും, ആരോഗ്യവാനും സത്യസന്ധനുമാണെന്നും അവൾക്ക് മനസ്സിലായിരുന്നു. അതുകൊണ്ടാണ് അദ്ദേഹത്തെ കൂലിക്കാരനായി നിശ്ചയിക്കുവാൻ അവൾ പിതാവിനോട് ശുപാർശ ചെയ്യുന്നത്.

കൂലിക്കാരനുണ്ടായിരിക്കേണ്ടുന്ന രണ്ട് പ്രധാന ഗുണങ്ങൾ ആ സ്ത്രീ രത്നം ചൂണ്ടിക്കാട്ടിയത് ശ്രദ്ധേയമാണ്. കൂലിവേലക്കാരന് മാത്രമല്ല, ഏത് വിഭാഗത്തിൽപെട്ട ഉദ്യോഗസ്ഥൻമാർക്കും, ശമ്പളക്കാർക്കും– വാസ്തവത്തിൽ ഇവരെല്ലാം കൂലിവേലക്കാർ തന്നെയാണുതാനും – ആ രണ്ട് ഗുണങ്ങളും അനിവാര്യമാണ്. കൂലിക്കാരാകട്ടെ, ശമ്പളക്കാരാകട്ടെ, ഉദ്യോഗസ്ഥാനുദ്യോഗസ്ഥമേധാവികളാകട്ടെ– ആരായിരുന്നാലും– അഴിമതിയുടെയും, കൊള്ളരുതായ്മയുടെയും, സ്വാർത്ഥതാൽപര്യങ്ങളുടെയും സങ്കേതങ്ങളാണവരിൽ മിക്കവരും എന്ന് മുറവിളി കൂട്ടിക്കൊണ്ടിരിക്കുന്ന ഒരു കാലമാണല്ലോ ഇന്ന്. ഇതിന്കാരണം പരിശോധിക്കുന്നപക്ഷം, എല്ലാറ്റിന്റെയും യഥാർത്ഥകാരണം ഒന്നായിരിക്കും. അതെ, ആ സ്ത്രീ ചൂണ്ടിക്കാട്ടിയ രണ്ട് വാക്കുകളുടെ അഭാവം തന്നെ. 'കൂലിക്ക് വിളിക്കുന്നവരിൽവെച്ച് നല്ലവൻ മിടുക്കനും വിശ്വസ്തനുമാണ്' എന്ന അവളുടെ തത്വശാസ്ത്രം ഇന്ന് അവഗണിക്കപ്പെട്ടിരിക്കുകയാണ്. തൽസ്ഥാനത്ത് ജോലികൾക്കും തസ്തികകൾക്കുമുള്ള യോഗ്യത ഇക്കാലത്ത് സ്വാധീനം, ശുപാർശ, കക്ഷിതാൽപര്യം എന്നിവയും, സാങ്കേതിക സാക്ഷ്യപത്രങ്ങളുമായിക്കലാശിച്ചിരിക്കുന്നു! ഒരാളെ ഒരു ജോലിക്ക് ഏൽപിക്കുമ്പോൾ ആ ജോലിക്ക് അയാൾ യഥാർത്ഥത്തിൽ കഴിവും, പ്രാപ്തിയും ഉള്ളവനാണോ എന്ന് ഒന്നാമതായി പരിശോധിക്കണം. അയാൾക്ക് ബിരുദമോ, സാക്ഷ്യപത്രമോ ഉണ്ടായിക്കൊള്ളട്ടെ, ഇല്ലാതിരിക്കട്ടെ. രണ്ടാമതായി അയാൾ വിശ്വസ്തനും നിഷ്കളങ്കനുമാണോ എന്നാണ് ആലോചിക്കേണ്ടത്. അയാളുടെ കക്ഷിയോ, സ്വാധീനമോ അല്ല. വിശ്വസ്തനല്ലെങ്കിൽ ശക്തിയും പ്രാപ്തിയുമുണ്ടായിട്ട് കാര്യമില്ലെന്ന് മാത്രമല്ല, പലപ്പോഴും അവനെക്കൊണ്ട് ദോഷം സംഭവിക്കുകയും ചെയ്യും. പ്രാപ്തനല്ലെങ്കിൽ വിശ്വസ്തതകൊണ്ടും വലിയഗുണമൊന്നും ലഭിക്കാനില്ല.

ജോലിക്കാരൻ കഴിവുള്ളവനും, വിശ്വസ്തനും (الْقَوِيُّ الْأَمِينُ) ആയിരിക്കുക എന്ന തത്വം ഇത്രയും പ്രാധാന്യമർഹിക്കുന്നതുകൊണ്ട് തന്നെയാണ് കേവലം ഒരു സ്ത്രീയുടെ ആ വാക്ക് അല്ലാഹു ഇവിടെ ഉദ്ധരിച്ചതും. സുലൈമാൻ നബി (അ) ബിൽക്വീസിന്റെ സിംഹാസനം ആരാണ് വേഗം കൊണ്ടുവരിക എന്നന്വേഷിച്ചപ്പോൾ, അങ്ങുന്ന് ഈ സ്ഥാനത്തുനിന്ന് എഴുന്നേറ്റുപോകും മുമ്പ് ഞാൻ കൊണ്ടുവരാമെന്ന് പറഞ്ഞ ജിന്നും പറയുകയുണ്ടായി: وَإِنِّي عَلَيْهِ لَقَوِيٌّ أَمِينٌ (ഞാൻ അതിന് കഴിവുള്ളവനും വിശ്വസ്തനുമാണ്) എന്ന്. നാം മനസ്സിരുത്തേണ്ടതിനും, അനുഷ്ഠാനത്തിൽ കൊണ്ടുവരേണ്ടതിനും വേണ്ടി പലരുടെയും വാക്കുകൾ ഇത്പോലെ ക്വുർആനിൽ ഓരോ സന്ദർഭങ്ങളിൽ അല്ലാഹു ഉദ്ധരിച്ചുകാണാം.

പിതാവ് മകളുടെ ശുപാർശ സ്വീകരിച്ചുവെന്ന് മാത്രമല്ല, അതിനെക്കാൾ ഉപരിയായ

ഒരു സ്ഥാനം കൂടി മൂസാ (അ)ക്ക് നൽകുവാനാണ് ആഗ്രഹിച്ചത്.

قَالَ إِنِّىٓ أُرِيدُ أَنْ أُنكِحَكَ إِحْدَى ٱبْنَتَىَّ هَٰتَيْنِ عَلَىٰٓ أَن تَأْجُرَنِى ثَمَٰنِىَ حِجَجٍ ۖ فَإِنْ أَتْمَمْتَ عَشْرًا فَمِنْ عِندِكَ ۖ وَمَآ أُرِيدُ أَنْ أَشُقَّ عَلَيْكَ ۚ سَتَجِدُنِىٓ إِن شَآءَ ٱللَّهُ مِنَ ٱلصَّٰلِحِينَ ﴿٢٧﴾

**《27》 അദ്ദേഹം [വൃദ്ധൻ] പറഞ്ഞു: 'താങ്കൾ എട്ട് വർഷം എനിക്ക് കൂലി വേല ചെയ്യുമെന്നതിന്റെ പേരിൽ എന്റെ ഈ രണ്ട് പുത്രിമാരിൽ ഒരുവളെ താങ്കൾക്ക് വിവാഹം ചെയ്തുതരുവാൻ ഞാൻ ഉദ്ദേശിക്കുന്നുണ്ട്.' എനി, പത്ത് വർഷം താങ്കൾ പൂർത്തിയാക്കുകയാണെങ്കിൽ (അത്) താങ്കളുടെ വക (ഔദാര്യം) ആയിരിക്കുന്നതാണ്. താങ്കൾക്ക് വിഷമമുണ്ടാക്കുവാൻ ഞാൻ ഉദ്ദേശിക്കുന്നില്ല.**

**അല്ലാഹു ഉദ്ദേശിച്ചാൽ സജ്ജനങ്ങളിൽ പെട്ടവനായി എന്നെ താങ്കൾക്ക് കാണാവുന്നതാണ്.**

قَالَ ذَٰلِكَ بَيْنِى وَبَيْنَكَ ۖ أَيَّمَا ٱلْأَجَلَيْنِ قَضَيْتُ فَلَا عُدْوَٰنَ عَلَىَّ ۖ وَٱللَّهُ عَلَىٰ مَا نَقُولُ وَكِيلٌ ﴿٢٨﴾

**《28》 അദ്ദേഹം [മൂസാ] പറഞ്ഞു: 'അത് എന്റെയും നിങ്ങളുടെയും ഇടയിലുള്ളതത്രെ.' [നാം തമ്മിലുള്ള നിശ്ചയമാണത്.] (ഈ പറഞ്ഞ) രണ്ട് കാലാവധികളിൽ ഞാൻ ഏതൊന്ന് നിറവേറ്റിയാലും എന്റെ പേരിൽ യാതൊരു അതിക്രമവും ഉണ്ടാകാവതല്ല. നാം പറയുന്നതിന് അല്ലാഹു സാക്ഷ്യം വഹിക്കുന്നവനാകുന്നു.'**

---

《27》 قَالَ അദ്ദേഹം പറഞ്ഞു إِنِّي നിശ്ചയമായും ഞാൻ أُرِيدُ ഞാൻ ഉദ്ദേശിക്കുന്നു أَنْ أُنكِحَكَ താങ്കൾക്ക് വിവാഹം ചെയ്തുതരുവാൻ إِحْدَى ابْنَتَيَّ എന്റെ രണ്ട് പെൺമക്കളിൽ ഒരുവളെ هَاتَيْنِ ഈരണ്ട് عَلَىٰ أَن تَأْجُرَنِي താങ്കളെനിക്ക് കൂലിവേല ചെയ്യുന്നതിന്റെ പേരിൽ (നിശ്ചയത്തോടെ) ثَمَانِيَ حِجَجٍ എട്ട് വർഷം فَإِنْ أَتْمَمْتَ എനി താങ്കൾ പൂർത്തിയാക്കിയാൽ عَشْرًا പത്ത് (കൊല്ലം) فَمِنْ عِندِكَ എന്നാൽ (അത്) താങ്കളുടെ പക്കൽ നിന്നാണ് (തന്റെ വകയാണ്) وَمَا أُرِيدُ ഞാൻ ഉദ്ദേശിക്കുന്നില്ല أَنْ أَشُقَّ ഞാൻ ബുദ്ധിമുട്ടുണ്ടാക്കാൻ, വിഷമമുണ്ടാക്കാൻ عَلَيْكَ താങ്കളുടെ മേൽ سَتَجِدُنِي എന്നെ താങ്കൾക്ക് കാണാം, കണ്ടെത്താം إِن شَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ചാൽ مِنَ الصَّالِحِينَ സദ്വൃത്തൻമാരുടെ കൂട്ടത്തിൽ, നല്ലവരിൽ പെട്ട(വനാ

യി) ﴾28﴿ قَالَ അദ്ദേഹം പറഞ്ഞു ذَٰلِكَ അത് بَيْنِي وَبَيْنَكَ എന്റെയും താങ്കളുടെയും ഇടയി ലുള്ളതത്രെ (നമ്മുടെ നിശ്ചയമാണ്) أَيَّمَا الْأَجَلَيْنِ രണ്ട് കാലാവധികളിൽ ഏതൊന്നും قَضَيْتُ ഞാൻ നിർവ്വഹിക്കുന്നതായാൽ, തീർത്താൽ فَلَا عُدْوَانَ ഒരതിക്രമവും ഇല്ല (ഉണ്ടായിക്കൂടാ) عَلَيَّ എന്റെ മേൽ وَاللَّهُ അല്ലാഹു عَلَىٰ مَا نَقُولُ നാം പറയുന്നതിന്റെ മേൽ, പറയുന്നതിന് وَكِيلٌ സാക്ഷ്യം വഹിക്കുന്നവനാണ്.

---

അങ്ങനെ, ചുരുങ്ങിയത് എട്ട്കൊല്ലം- അധികരിച്ചാൽ പത്ത്കൊല്ലം കൂലിവേലചെയ്തുകൊടുക്കാമെന്ന നിശ്ചയത്തിൻമേൽ മൂസാ നബി (അ) വിവാഹിതനായി.

## വിഭാഗം - 4

۞ فَلَمَّا قَضَىٰ مُوسَى ٱلْأَجَلَ وَسَارَ بِأَهْلِهِۦٓ ءَانَسَ مِن جَانِبِ ٱلطُّورِ نَارًا

**﴾29﴿ എന്നിട്ട്, മൂസാ കാലാവധി നിറവേറ്റുകയും, തന്റെ വീട്ടുകാരുമായി (സ്വരാജ്യത്തേക്ക്) പോകുകയും ചെയ്തപ്പോൾ, 'ത്വൂർ' (പർവ്വതത്തി)ന്റെ ഭാഗത്ത്നിന്ന് അദ്ദേഹം ഒരു തീ ദർശിച്ചു.**

قَالَ لِأَهْلِهِ ٱمْكُثُوٓا۟ إِنِّىٓ ءَانَسْتُ نَارًا لَّعَلِّىٓ ءَاتِيكُم مِّنْهَا بِخَبَرٍ أَوْ جَذْوَةٍ مِّنَ ٱلنَّارِ لَعَلَّكُمْ تَصْطَلُونَ ﴿٢٩﴾

**അദ്ദേഹം തന്റെ വീട്ടുകാരോട് പറഞ്ഞു: 'നിങ്ങൾ (ഇവിടെ) നിൽക്കുക- ഞാൻ ഒരു തീ ദർശിച്ചിരിക്കുന്നു! അവിടെനിന്ന് നിങ്ങൾക്ക് വല്ല വർത്തമാനമോ, അല്ലെങ്കിൽ ഒരു തീക്കൊള്ളിയോ ഞാൻ കൊണ്ടുവന്നേക്കാം, നിങ്ങൾക്ക് തീക്കായാമല്ലോ!'**

---

﴾29﴿ فَلَمَّا قَضَىٰ എന്നിട്ട് നിർവ്വഹിച്ചപ്പോൾ مُوسَىٰ മൂസാ الْأَجَلَ കാലാവധി وَسَارَ നടക്കുക(പോകുക)യും بِأَهْلِهِ തന്റെ വീട്ടുകാരുമായി, കുടുംബസമേതം آنَسَ അദ്ദേഹം ദർശിച്ചു, കണ്ട് സന്തോഷിച്ചു مِنْ جَانِبِ الطُّورِ 'ത്വൂറി' ന്റെ ഭാഗത്തുനിന്ന് نَارًا ഒരു തീ, അഗ്നി قَالَ لِأَهْلِهِ അദ്ദേഹം തന്റെ വീട്ടുകാരോട് പറഞ്ഞു امْكُثُوا നിങ്ങൾ നിൽക്കുവിൻ (താമസിക്കുവിൻ) തങ്ങുവിൻ إِنِّي آنَسْتُ ഞാൻ കണ്ടിരിക്കുന്നു نَارًا ഒരു തീ لَعَلِّي آتِيكُمْ ഞാൻ നിങ്ങൾക്ക് വന്നേക്കാം مِنْهَا അതിൽനിന്ന് بِخَبَرٍ വല്ല വർത്തമാനവുംകൊണ്ട് أَوْ جَذْوَةٍ അല്ലെങ്കിൽ ഒരു കനൽ (കൊള്ളി) مِنَ النَّارِ തീയിൽനിന്നുള്ള لَعَلَّكُمْ تَصْطَلُونَ നിങ്ങൾക്ക് തീ കായാം, തീ കായുവാൻ വേണ്ടി

ഇരുട്ടിയ രാത്രി, അതിശൈത്യം, വഴി അറിയായ്മ, എല്ലാംകൂടി ഗതിമുട്ടിയ അവസര ത്തിലാണദ്ദേഹം അകലെ ഒരു തീ കണ്ടാനന്ദിക്കുന്നത്. വീട്ടുകാരെ പറഞ്ഞാശ്വസിപ്പിച്ചു കൊണ്ട് അദ്ദേഹം അങ്ങോട്ടുപോയി.

فَلَمَّآ أَتَىٰهَا نُودِىَ مِن شَـٰطِىِٕ ٱلْوَادِ ٱلْأَيْمَنِ فِى ٱلْبُقْعَةِ ٱلْمُبَـٰرَكَةِ مِنَ ٱلشَّجَرَةِ أَن يَـٰمُوسَىٰٓ إِنِّىٓ أَنَا ٱللَّهُ رَبُّ ٱلْعَـٰلَمِينَ ﴿٣٠﴾

**《30》 അങ്ങനെ, അദ്ദേഹം അതി നടുത്ത് ചെന്നപ്പോൾ, അനുഗൃഹിത മായ (ആ) പ്രദേശത്തുള്ള താഴ്‌വര യുടെ വലത്തെ തീരത്തുനിന്ന് -വൃ ക്ഷത്തിൽനിന്ന് -അദ്ദേഹത്തോട് വിളി ച്ചുപറയപ്പെട്ടു: 'ഹേ, മൂസാ! നിശ്ചയ മായും ഞാൻ ലോകരുടെ രക്ഷിതാ വായ അല്ലാഹുവത്രെ' എന്ന്.**

وَأَنْ أَلْقِ عَصَاكَ ۖ فَلَمَّا رَءَاهَا تَهْتَزُّ كَأَنَّهَا جَآنٌّ وَلَّىٰ مُدْبِرًا وَلَمْ يُعَقِّبْ ۚ

**《31》 'നിന്റെ വടി (നിലത്ത്) നീ ഇടുക' എന്നും (പറയപ്പെട്ടു). എന്നി ട്ടത് ഒരു (ചെറു) സർപ്പമെന്നോണം പിടഞ്ഞു നടക്കുന്നതായി കണ്ടപ്പോൾ അദ്ദേഹം പിന്നോക്കം തിരിഞ്ഞു പോന്നു; പിമ്പോട്ട് നോക്കിയതു(പോലു)മില്ല.**

يَـٰمُوسَىٰٓ أَقْبِلْ وَلَا تَخَفْ ۖ إِنَّكَ مِنَ ٱلْـَٔامِنِينَ ﴿٣١﴾

**(അല്ലാഹു പറഞ്ഞു:) 'ഹേ, മൂസാ! നീ മുന്നോട്ട് വരുക, പേടിക്കുകയും വേണ്ട! നിശ്ചയമായും, നീ നിർഭയൻമാ രിൽ [സുരക്ഷിതരിൽ] പെട്ടവനാകു ന്നു.'**

---

《30》 فَلَمَّا أَتَاهَا അങ്ങനെ അതിനടുക്കൽ ചെന്നപ്പോൾ نُودِيَ അദ്ദേഹം വിളിക്കപ്പെട്ടു (വിളിച്ചുപറയപ്പെട്ടു) مِن شَاطِئِ الْوَادِ താഴ്‌വരയുടെ തീരത്തുനിന്ന്, ഓരത്തുനിന്ന് الْأَيْمَنِ വലത്തേ فِي الْبُقْعَةِ പ്രദേശത്തിലുള്ള, സ്ഥലത്തിലുള്ള الْمُبَارَكَةِ അനുഗൃഹീതമായ, ആശീർവ ദിക്കപ്പെട്ട مِنَ الشَّجَرَةِ വൃക്ഷത്തിൽ നിന്ന് أَن يَا مُوسَى ഹേ മൂസാ എന്ന് إِنِّي നിശ്ചയമായും ഞാൻ أَنَا اللَّهُ ഞാൻ അല്ലാഹുവത്രെ رَبُّ الْعَالَمِينَ ലോകരുടെ രക്ഷിതാവായ 《31》 وَأَنْ أَلْقِ നീ ഇടുക എന്നും عَصَاكَ നിന്റെ വടി فَلَمَّا رَآهَا എന്നിട്ടതിനെ അദ്ദേഹം കണ്ടപ്പോൾ تَهْتَزُّ പിടഞ്ഞു നടക്കുന്നതായി, പിടയുന്നതായി كَأَنَّهَا جَانٌّ അതൊരു ചെറുസർപ്പമെന്നോണം وَلَّى അദ്ദേഹം തിരിഞ്ഞു مُدْبِرًا പിന്നിട്ടുകൊണ്ട് (പിന്നോക്കം) وَلَمْ يُعَقِّبْ പിമ്പോട്ട് നോക്കിയ

തുമില്ല, തിരിഞ്ഞുനോക്കിയതുമില്ല يَامُوسَى ഹേ മൂസാ أَقْبِلْ നീ മുന്നോട്ടുവരുക وَلَاتَخَفْ നീ പേടിക്കേണ്ട إِنَّكَ നിശ്ചയമായും നീ مِنَ الآمِنِينَ നിർഭയൻമാരിൽ (സുരക്ഷിതരിൽ) പെട്ടവ നാണ്

---

തീ പ്രകാശിച്ചു കണ്ട ആ വൃക്ഷത്തെപ്പറ്റി 'ഒരു മുൾപ്പടർപ്പ്' എന്ന് ബൈബ്ളിലും, *(*)* ഒരു മുള്ളുമരം എന്നും മറ്റും ചില വ്യാഖ്യാതാക്കളും പറഞ്ഞുകാണാം. വാസ്തവം അല്ലാഹുവിനറിയാം. അതിന്റെ പേരറിയുന്നതിൽ പ്രത്യേക പ്രയോജനമൊന്നും ഇല്ലല്ലോ. മൂസാ (അ) അവിടെ ദർശിച്ച തീയാകട്ടെ, അത് സാധാരണ അറിയപ്പെടുന്ന തീയല്ലായിരുന്നു. അതിന്റെ യാഥാർത്ഥ്യം അല്ലാഹുവിനേ അറിയുകയുള്ളൂ. അവിടെവെച്ചാണ് മറ്റാർക്കും ലഭിക്കാത്ത ആ ഭാഗ്യം- അല്ലാഹുവിന്റെ സംസാരം കേട്ടാസ്വദിക്കുവാനുള്ള മഹാഭാഗ്യം- മൂസാ നബി (അ)ക്ക് സിദ്ധിച്ചത് എന്ന് മാത്രമേ നാം മനസ്സിലാക്കേണ്ടതുള്ളൂ. മൂസാ നബി (അ)യെ ഇപ്രകാരം അഭിമുഖീകരിച്ചു സൂ: അഅ്റാഫ് 144 ൽ അല്ലാഹുപ്രസ്താവിച്ചിരിക്കുന്നു: يَا مُوسَى إِنِّي اصْطَفَيْتُكَ عَلَى النَّاسِ بِرِسَالَاتِي وَبِكَلَامِي – الاعراف (മൂസാ, എന്റെ ദൗത്യങ്ങൾകൊണ്ടും, എന്റെ സംസാരംകൊണ്ടും ഞാൻ നിന്നെ മനുഷ്യരെക്കാൾ ശ്രേഷ്ഠമാക്കിയിരിക്കുന്നു.) സൂ: മർയം 52 ലും ഇതിനെക്കുറിച്ച് സൂചനയുണ്ട്. തന്റെ അപേക്ഷപ്രകാരം സ്വസഹോദരൻ ഹാറൂൻ നബി (അ)യെ തനിക്ക് സഹായകനെന്ന നിലയിൽ റസൂലായി നിയോഗിച്ചതും മൂസാ നബി (അ)ക്ക് സിദ്ധിച്ച ഒരു പ്രത്യേക ഭാഗ്യം തന്നെയാണ്. ഇവിടേക്കാവശ്യമായ പല വിവരവും സൂ: ത്വാഹയിൽ കഴിഞ്ഞുപോയിട്ടുള്ളത് കൊണ്ട് ഇവിടെ ആവർത്തിക്കേണ്ടതില്ല. വടി സർപ്പമായി മാറുന്നത് കാണിച്ചശേഷം അല്ലാഹു മൂസാ നബി (അ)യോട് പറയുന്നു:-

ٱسْلُكْ يَدَكَ فِى جَيْبِكَ تَخْرُجْ بَيْضَآءَ مِنْ غَيْرِ سُوٓءٍ وَٱضْمُمْ إِلَيْكَ جَنَاحَكَ مِنَ ٱلرَّهْبِ ۖ فَذَٰنِكَ بُرْهَـٰنَانِ مِن رَّبِّكَ إِلَىٰ فِرْعَوْنَ وَمَلَإِي۟هِۦٓ ۚ إِنَّهُمْ كَانُوا۟ قَوْمًا فَـٰسِقِينَ ﴿٣٢﴾

**﴾32﴿ 'നിന്റെ കൈ നിന്റെ കുപ്പായത്തിന്റെ മാറിൽ കടത്തുക; യാതൊരു ദൂഷ്യവും കൂടാതെ അത് വെളുത്തതായി പുറത്തുവരുന്നതാണ്. ഭയപ്പാടിന് (പരിഹാരമായി) നീ നിന്റെ പാർശ്വത്തെ നിന്നിലേക്ക് കൂട്ടിപ്പിടിക്കുകയും ചെയ്തുകൊള്ളുക. അങ്ങനെ, അത് രണ്ടും, [വടിയും, കൈയും] ഫിർഔന്റെയും, അവന്റെ പ്രധാനികളുടെയും അടുക്കലേക്ക് നിന്റെ രക്ഷിതാവിങ്കൽനിന്നുള്ള രണ്ട് തെളിവുകളാകുന്നു. നിശ്ചയമായും, അവർ തോന്നിയവാസികളായ ഒരു ജനതയായിരിക്കുന്നു.'**

---

﴾32﴿ اسْلُكْ നീ കടത്തുക, പ്രവേശിപ്പിക്കുക يَدَكَ നിന്റെ കൈ فِي جَيْبِكَ നിന്റെ (കുപ്പായത്തിന്റെ) മാറിൽ تَخْرُجْ അത് പുറത്തുവരും, പ്രത്യക്ഷപ്പെടും بَيْضَاءَ വെള്ളനിറമുള്ളതായി مِنْ غَيْرِ سُوءٍ ഒരു ദൂഷ്യവും (കെടുതലും) കൂടാതെ وَاضْمُمْ നീ ചേർക്കുകയും (കൂട്ടിപ്പിടിക്കു

---

*(*) പുറപ്പാട് 3: 2*

കയും) ചെയ്യുക مِنَ الرَّهْبِ ഭയപ്പാടിന്, ഭയപ്പാടിനാൽ إِلَيْكَ നിന്നിലേക്ക് جَنَاحَكَ നിന്റെ പാർശ്വത്തെ, പക്ഷത്തെ فَذَانِكَ അങ്ങനെ അത് രണ്ടും بُرْهَانَانِ രണ്ട് തെളിവുകളാണ്, ലക്ഷ്യങ്ങളാണ് مِن رَّبِّكَ നിന്റെ രക്ഷിതാവിങ്കൽനിന്ന് إِلَىٰ فِرْعَوْنَ ഫിർഔന്റെ അടുക്കലേക്ക് وَمَلَإِيْهِ അവന്റെ പ്രധാനികളുടെയും, സംഘക്കാരുടെയും إِنَّهُمْ നിശ്ചയമായും അവർ كَانُوا ആയിരിക്കുന്നു, ആകുന്നു قَوْمًا ഒരു ജനത فَاسِقِينَ തോന്നിയവാസികളായ, ദുർനടപ്പുകാരായ

---

'ഭയപ്പാടിന് നീ നിന്റെ പാർശ്വത്തെ നിന്നിലേക്ക് കൂട്ടിപ്പിടിക്കുക' എന്ന് പറഞ്ഞതിന്റെ താൽപര്യം ഇതാണ്: വടി പാമ്പായിത്തീരുമ്പോഴോ, കൈ വെള്ളനിറം പൂണ്ടു പ്രത്യക്ഷപ്പെടുമ്പോഴോ, ഫിർഔന്റെ അടുക്കൽ ചെല്ലുമ്പോഴോ ഒന്നും തന്നെ നീ ഭയപ്പെടേണ്ടതില്ല. ഭയം തോന്നുന്നപക്ഷം, അതിന് പരിഹാരമായി നീ നിന്റെ പാർശ്വം- അഥവാ കൈ- നിന്റെ നെഞ്ചിൽ ചേർത്തുവെച്ച് കൂട്ടിപ്പിടിക്കുക. എന്നാൽ ആ ഭയം നീങ്ങിക്കൊള്ളും. വടി പാമ്പായി മാറിയപ്പോൾ മൂസാ നബി (അ)ക്ക് വലിയ ഭയം അനുവഭപ്പെട്ടുവല്ലോ. മേലിൽ അങ്ങനെ സംഭവിക്കുന്നപക്ഷം ഇപ്രകാരം ചെയ്താൽ മതിയെന്ന് അല്ലാഹു ഉപദേശിക്കുകയാണ്. ഈ ഉപദേശം മൂസാ നബി (അ)യെ സംബന്ധിച്ചിടത്തോളം പ്രത്യേകം ഫലവത്തായിരിക്കുമെന്ന് പറയേണ്ടതില്ല. അല്ലാഹു സഹായിച്ചു ഭയവേളയിൽ, ഹൃദയത്തിനുമീതെ കൈവച്ചുകൊണ്ട്- ഇബ്നുകഥീർ (റ) ചൂണ്ടിക്കാട്ടിയത് പോലെ- നമുക്കും ഇത് ഉപയോഗപ്പെടുത്താവുന്നതാണ്. ഇത്മൂലം ഭയത്തിന് അൽപമെങ്കിലും ലാഘവം കൂടുമെന്നത് ഏറെക്കുറേ അനുഭവങ്ങൾ കൊണ്ടുതന്നെ മനസ്സിലാക്കാവുന്നതുമാണ്.

قَالَ رَبِّ إِنِّي قَتَلْتُ مِنْهُمْ نَفْسًا فَأَخَافُ أَن يَقْتُلُونِ ﴿٣٣﴾

**《33》 അദ്ദേഹം [മൂസാ] പറഞ്ഞു: 'എന്റെ രക്ഷിതാവേ! അവരിൽപെട്ട ഒരാളെ ഞാൻ കൊന്നിട്ടുണ്ട്; അതിനാൽ അവരെന്നെ കൊല്ലുമെന്ന് ഞാൻ ഭയപ്പെടുന്നു.**

وَأَخِي هَارُونُ هُوَ أَفْصَحُ مِنِّي لِسَانًا فَأَرْسِلْهُ مَعِيَ رِدْءًا يُصَدِّقُنِيٓ إِنِّيٓ أَخَافُ أَن يُكَذِّبُونِ ﴿٣٤﴾

**《34》 'എന്റെ സഹോദരൻ ഹാറൂനാകട്ടെ, എന്നെക്കാൾ വ്യക്തമായി സംസാരിക്കുന്നവനാകുന്നു. അതുകൊണ്ട് അദ്ദേഹത്തെ എന്റെ സത്യത സ്ഥാപിക്കുന്ന ഒരു സഹായകനായി എന്നോടൊപ്പം (നിയോഗിച്ചു) അയച്ചു തരേണമേ! നിശ്ചയമായും, അവരെന്നെ വ്യാജ്യമാക്കുമെന്ന് ഞാൻ ഭയപ്പെടുന്നു.'**

---

《33》 قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ, രക്ഷിതാവേ إِنِّي قَتَلْتُ ഞാൻ കൊന്നിട്ടുണ്ട് مِنْهُمْ അവരിൽനിന്ന് نَفْسًا ഒരാളെ فَأَخَافُ അതിനാൽ ഞാൻ ഭയപ്പെടുന്നു أَن يَقْتُلُونِ അവരെന്നെ കൊല്ലുമെന്ന് 《34》 وَأَخِي هَارُونُ എന്റെ സഹോദരൻ ഹാറൂനാകട്ടെ هُوَ

لِسَانًا അവൻ, അദ്ദേഹം أَفْصَحُ مِنِّي എന്നെക്കാൾ ചാതുര്യം (വടിവ്, വ്യക്തത) ഉള്ളവനാണ് സംസാരം, ഭാഷ, നാവ് فَأَرْسِلْهُ അതുകൊണ്ട് അദ്ദേഹത്തെ അയക്കണേ, നിയോഗിക്കണേ مَعِيَ എന്നോടൊപ്പം رِدْءًا സഹായകനായിട്ട്, ഉതവിയായി يُصَدِّقُنِي അവൻ എന്നെ സത്യപ്പെടുത്തും (എന്റെ സത്യത സ്ഥാപിക്കും) إِنِّي أَخَافُ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു أَنْ يُكَذِّبُونِ അവർ എന്നെ വ്യാജമാക്കുമെന്ന്

വാക്ചാതുര്യം, അഥവാ സംസാരവൈഭവം തന്നെക്കാൾ സഹോദരന് കൂടുതലുള്ളത് കൊണ്ട് താൻ പ്രബോധനം ചെയ്യുന്ന തത്വങ്ങളും, തെളിവുകളും കൂടുതൽ വ്യക്തവും യുക്തവുമായ നിലയിൽ ജനങ്ങളെ പറഞ്ഞു മനസ്സിലാക്കുവാനും, അത്വഴി തന്റെ സത്യതക്ക് കൂടുതൽ ദൃഢീകരണം ലഭിക്കുവാനും ഉദ്ദേശിച്ചുകൊണ്ടാണ് മൂസാ നബി (അ) സഹോദരനെക്കൂടി റസൂലായി നിയോഗിച്ചയച്ചുകൊടുക്കുവാൻ അപേക്ഷിക്കുന്നത്. മൂസാ നബി (അ)ക്ക് സംസാരത്തിൽ അൽപം വിഷമം ഉണ്ടായിരുന്നതിനെക്കുറിച്ച് സൂഃ ത്വാഹായിലും, ശുഅറാഇലും പ്രസ്താവിച്ചിട്ടുണ്ട്. ഫിർഔൻ ഒരിക്കൽ മൂസാ നബി (അ)യെ പരിഹസിച്ചു പറയുന്ന മദ്ധ്യെ ഇങ്ങനെ പറഞ്ഞതായി സൂഃ സുഖ്റുഫ് 52ൽ കാണാം: وَلَا يَكَادُ يُبِينُ- الزخرف (അവൻ വ്യക്തമായി സംസാരിച്ചേക്കുന്നതുമല്ല.) ഇതിനും പുറമെ, ഈജിപ്തുകാരുടെ ദൃഷ്ടിയിൽ ഒരു പഴയ കൊലപാതകിയുമാണല്ലോ മൂസാ നബി (അ). ആ നിലക്കും സഹോദരന്റെ സഹായവും വാചാലതയും പ്രയോജനപ്പെടുമല്ലോ.

قَالَ سَنَشُدُّ عَضُدَكَ بِأَخِيكَ وَنَجْعَلُ لَكُمَا سُلْطَـٰنًا فَلَا يَصِلُونَ إِلَيْكُمَا ۚ بِـَٔايَـٰتِنَآ أَنتُمَا وَمَنِ ٱتَّبَعَكُمَا ٱلْغَـٰلِبُونَ ﴿٣٥﴾

**《35》 അവൻ [അല്ലാഹു] പറഞ്ഞു: 'നിന്റെ സഹോദരനെക്കൊണ്ട് നിന്റെ തോൾ കൈക്ക് നാം ബലം കൂട്ടിത്തരാം. നിങ്ങൾക്ക് രണ്ടാൾക്കും നാം ഒരധികൃത ശക്തി ഉണ്ടാക്കിത്തരുകയും ചെയ്യാം. അതിനാൽ, അവർ നിങ്ങളിലേക്ക് വന്നെത്തുന്നതല്ല. നമ്മുടെ ദൃഷ്ടാന്തങ്ങൾ മുഖേന നിങ്ങളും നിങ്ങളെ പിൻതുടർന്നവരും ആയിരിക്കും വിജയികൾ**

《35》 قَالَ അവൻ പറഞ്ഞു سَنَشُدُّ നാം ബലം കൂട്ടിത്തരാം, ശക്തിപ്പെടുത്താം عَضُدَكَ നിന്റെ തോൾകൈക്ക്, (കരങ്ങൾക്ക്) بِأَخِيكَ നിന്റെ സഹോദരനെക്കൊണ്ട് وَنَجْعَلُ നാം ഉണ്ടാക്കുകയും (ഏർപ്പെടുത്തുകയും) ചെയ്യാം لَكُمَا നിങ്ങൾക്ക് രണ്ടാൾക്കും سُلْطَانًا ഒരു പ്രാബല്യം, ശക്തി, തെളിവ്, പ്രമാണം, അധികാരം, സ്വാധീനം فَلَا يَصِلُونَ അതിനാൽ അവർ വന്നെത്തുകയില്ല, ചേരുകയില്ല, എത്തുകയില്ല إِلَيْكُمَا നിങ്ങളിലേക്ക് بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങൾ നിമിത്തം, (കൊണ്ട്) أَنْتُمَا നിങ്ങൾ രണ്ടാളുമാണ് وَمَنِ اتَّبَعَكُمَا നിങ്ങളെ പിൻതുടർന്നുവരും الْغَالِبُونَ വിജയികൾ, പ്രബലർ

സഹോദരൻ മുഖേന നിന്റെ കരങ്ങൾക്ക് –അഥവാ പ്രവർത്തനങ്ങൾക്ക് –നാം ശക്തിയും ബലവും നൽകുകയും, ശത്രുക്കൾക്കെതിരിൽ നിങ്ങളുടെ പക്ഷത്ത് തെളിവും പ്രാബല്യവും തന്നു നിങ്ങളെ സഹായിക്കുകയും ചെയ്യും. അവർക്ക് നിങ്ങളെ കയ്യേറ്റം ചെയ്യാനും, നിങ്ങളെ

പരാജയപ്പെടുത്തുവാനും സാധിക്കുന്നതല്ല. നാം കല്പിച്ചു തന്ന ദൃഷ്ടാന്തങ്ങളുമായി പോയിക്കൊള്ളുക. അത്‌വഴി, നിങ്ങളും നിങ്ങളുടെ അനുയായികളും തന്നെയായിരിക്കും വിജയം വരിക്കുക. ശത്രുക്കൾ പരാജയമടയുകതന്നെ ചെയ്യും എന്ന് സാരം.

ഈ വാഗ്ദാനങ്ങൾ അല്ലാഹു അവർക്ക് തികച്ചും നിറവേറ്റിക്കൊടുത്തിട്ടുമുണ്ട്. അധികാരപ്രമത്തതയുടെയും ധിക്കാരഭരണത്തിന്റെയും പരമകാഷ്ഠയിലെത്തിയ ഫിർഔന്റെ ഭരണാതിർത്തിക്കുള്ളിൽവെച്ച്- ഞാനാണ് നിങ്ങളുടെ ഏറ്റവും ഉന്നതനായ റബ്ബ് എന്നും, ഞാനല്ലാതെ നിങ്ങൾക്കൊരു ഇലാഹും ഉള്ളതായി എനിക്കറിവില്ല എന്നും നിസ്സങ്കോചം വീരവാദം ചെയ്ത ആ ഏകാധിപതിയുടെ മുമ്പിൽവെച്ച്- തരിമ്പ് പോലും തലകുനിക്കാതെ, അണുഅളവും പതറാതെ, തൗഹീദിന്റെ പ്രബോധനം അവർ നടത്തി. പതിനായിരക്കണക്കിലോ, ലക്ഷക്കണക്കിലോ ജനസംഖ്യ വരുന്ന ഇസ്റാഈൽ ജനതയെ അത്യത്ഭുതകരമാം വിധം അവർ രക്ഷപ്പെടുത്തി. ആ വമ്പിച്ച ജനതക്ക് ഒരു പുതിയ ജീവിതവും ജീവിതക്രമവും നൽകി. ഇതെല്ലാം അല്ലാഹുവിന്റെ ആ വാഗ്ദാനത്തിന്റെ പൂർത്തീകരണം ഒന്നുമാത്രമാണ്.

فَلَمَّا جَآءَهُم مُّوسَىٰ بِـَٔايَـٰتِنَا بَيِّنَـٰتٍ قَالُواْ مَا هَـٰذَآ إِلَّا سِحْرٌ مُّفْتَرًى وَمَا سَمِعْنَا بِهَـٰذَا فِىٓ ءَابَآئِنَا ٱلْأَوَّلِينَ ﴿٣٦﴾

**﴾36﴿ അങ്ങനെ, മൂസാ അവരുടെ അടുക്കൽ വ്യക്തമായ തെളിവുകളായി നമ്മുടെ ദൃഷ്ടാന്തങ്ങളും കൊണ്ട് ചെന്നപ്പോൾ അവർ പറഞ്ഞു: 'ഇത് വ്യാജനിർമിതമായ ഒരു ജാലവിദ്യയല്ലാതെ (മറ്റൊന്നുംതന്നെ) അല്ല; നമ്മുടെ പൂർവ്വപിതാക്കളിൽ നാം ഇതിനെപ്പറ്റി കേട്ടിട്ടുമില്ല.'**

وَقَالَ مُوسَىٰ رَبِّىٓ أَعْلَمُ بِمَن جَآءَ بِٱلْهُدَىٰ مِنْ عِندِهِۦ وَمَن تَكُونُ لَهُۥ عَـٰقِبَةُ ٱلدَّارِ ۖ إِنَّهُۥ لَا يُفْلِحُ ٱلظَّـٰلِمُونَ ﴿٣٧﴾

**﴾37﴿ മൂസാ പറഞ്ഞു: 'എന്റെ റബ്ബ് നല്ലവണ്ണം അറിയുന്നവനാണ്: അവന്റെ പക്കൽനിന്നുള്ള സൻമാർഗവും കൊണ്ടു വന്നിട്ടുള്ളവൻ ആരാണെന്നും, ഈ (ഇഹലോകമാകുന്ന) ഭവനത്തിന്റെ (ശുഭ) പര്യവസാനം ആർക്കാണുണ്ടായിരിക്കുകയെന്നുമുള്ളതിനെ സംബന്ധിച്ച്. കാര്യം, അക്രമികൾ നിശ്ചയമായും വിജയിക്കുകയില്ല.'**

---

﴾36﴿ فَلَمَّا جَاءَهُمْ അങ്ങനെ അവരുടെ അടുക്കൽചെന്നപ്പോൾ مُوسَى മൂസാ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളും കൊണ്ട് بَيِّنَاتٍ വ്യക്തങ്ങളായ നിലയിൽ, തെളിവുകളായിട്ട് قَالُوا അവർ പറഞ്ഞു مَا هَذَا ഇതല്ല إِلَّا سِحْرٌ ജാലവിദ്യയല്ലാതെ مُفْتَرًى വ്യാജനിർമിതമായ, കെട്ടിച്ചമക്ക

പ്പെട്ട وَمَاسَمِعۡنَا നാം (ഞങ്ങൾ) കേട്ടിട്ടുമില്ല بِهَٰذَا ഇതിനെക്കുറിച്ച് فِيٓ ءَابَآئِنَا നമ്മുടെ പിതാക്കളിൽ ٱلۡأَوَّلِينَ പൂർവ്വൻമാരായ, മുൻകഴിഞ്ഞ ﴾37﴿ وَقَالَ مُوسَىٰ മൂസാ പറഞ്ഞു رَبِّيٓ എന്റെ റബ്ബ് أَعۡلَمُ നല്ലവണ്ണം (ഏറ്റവും) അറിയുന്നവനാണ് بِمَن جَآءَ വന്നവനെപ്പറ്റി, ആരാണ് വന്നതെന്ന് بِٱلۡهُدَىٰ സൻമാർഗം കൊണ്ട് مِنۡ عِندِهِۦ അവന്റെ പക്കൽനിന്ന് وَمَن ഒരുവനെപ്പറ്റിയും, ആരാണെന്നും تَكُونُ لَهُۥ അവന്നുണ്ടായിരിക്കും عَٰقِبَةُ (ശുഭമായ)പര്യവസാനം ٱلدَّارِ ഭവനത്തിന്റെ (ഈ ലോകത്തിന്റെ) إِنَّهُۥ നിശ്ചയമായും കാര്യം لَا يُفۡلِحُ വിജയിക്കുകയില്ല, ഭാഗ്യം പ്രാപിക്കയില്ല ٱلظَّٰلِمُونَ അക്രമികൾ

---

ഇതൊന്നും ചിന്തിക്കുവാൻ ശ്രമിക്കുകയല്ല ഫിർഔൻ ചെയ്തത്. അവന്റെ അഹങ്കാരവും ധിക്കാരവും അങ്ങേഅറ്റം മുഴക്കുകയാണുണ്ടായത്.

وَقَالَ فِرۡعَوۡنُ يَٰٓأَيُّهَا ٱلۡمَلَأُ مَا عَلِمۡتُ لَكُم مِّنۡ إِلَٰهٍ غَيۡرِي فَأَوۡقِدۡ لِي يَٰهَٰمَٰنُ عَلَى ٱلطِّينِ فَٱجۡعَل لِّي صَرۡحٗا لَّعَلِّيٓ أَطَّلِعُ إِلَىٰٓ إِلَٰهِ مُوسَىٰ وَإِنِّي لَأَظُنُّهُۥ مِنَ ٱلۡكَٰذِبِينَ ﴿٣٨﴾

**﴾38﴿ ഫിർഔൻ പറഞ്ഞു: 'പ്രധാനികളേ, ഞാനല്ലാതെ യാതൊരു ഇലാഹും [ആരാധ്യനും] നിങ്ങൾക്കുള്ളതായി ഞാൻ അറിയുന്നില്ല.**

**അതുകൊണ്ട് ഓ, ഹാമാൻ! എനിക്ക്‌വേണ്ടി നീ കളിമണ്ണിൽ നെരിപ്പൂട്ടുക. [ഇഷ്ടികയുണ്ടാക്കി ചൂളവെക്കുക] എന്നിട്ട് എനിക്കൊരു ഉന്നത സൗധമുണ്ടാക്കിതരുക- മൂസായുടെ ഇലാഹിങ്കലേക്ക് എനിക്ക് ചെന്ന് നോക്കാമല്ലോ! നിശ്ചയമായും, അവനെ വ്യാജം പറയുന്നവരിൽ പെട്ടവനെന്നത്രെ ഞാൻ ധരിക്കുന്നത്.'**

---

﴾38﴿ وَقَالَ فِرۡعَوۡنُ ഫിർഔൻ പറഞ്ഞു يَٰٓأَيُّهَا ٱلۡمَلَأُ ഹേ പ്രധാനികളേ مَا عَلِمۡتُ ഞാനറിഞ്ഞിട്ടില്ല എനിക്കറിവില്ല لَكُم നിങ്ങൾക്ക് مِّنۡ إِلَٰهٍ ഒരു ഇലാഹിനെയും غَيۡرِي ഞാനല്ലാതെ, ഞാനൊഴികെ فَأَوۡقِدۡ അതുകൊണ്ട് നീ കത്തിക്കുക, നെരിപ്പൂട്ടുക لِي എനിക്ക് വേണ്ടി يَٰهَٰمَٰنُ ഓ ഹാമാനേ! عَلَى ٱلطِّينِ കളിമണ്ണിൽ, മണ്ണിൻമേൽ فَٱجۡعَل لِّي എന്നിട്ട് എനിക്കുണ്ടാക്കുക صَرۡحٗا ഒരു ഉന്നതസൗധം, കൊത്തളം, സ്തംഭം لَّعَلِّيٓ أَطَّلِعُ ഞാൻ എത്തിനോക്കാം, എനിക്ക് ചെന്നു നോക്കുവാൻ إِلَىٰٓ إِلَٰهِ مُوسَىٰ മൂസായുടെ ഇലാഹിങ്കലേക്ക് وَإِنِّي നിശ്ചയമായും ഞാൻ لَأَظُنُّهُۥ അവനെ ഞാൻ ധരിക്കുന്നു, വിചാരിക്കുന്നു مِنَ ٱلۡكَٰذِبِينَ വ്യാജം (കളവ്) പറയുന്നവരിൽ പെട്ടവനാണെന്ന്

---

ഞാനല്ലാതെ നിങ്ങൾക്കൊരു ഇലാഹും ഉള്ളതായി ഞാൻ അറിയുന്നില്ലെന്നും, (79: 24ൽ പറയുന്നത്പോലെ) ഞാൻ നിങ്ങളുടെ അത്യുന്നതനായ റബ്ബാണെന്നും ഫിർഔൻ പ്രഖ്യാപിച്ചത് കൊണ്ട് ഈ ആകാശഭൂമികൾ സൃഷ്ടിച്ചു നിയന്ത്രിച്ചു വരുന്നവൻ താൻ തന്നെ

യാണെന്ന് ഫിർഔൻ വാദിക്കുന്നതായി കരുതേണ്ടതില്ല. ഇമാംറാസീ (റ)യും മറ്റും ചൂണ്ടി ക്കാട്ടിയത് പോലെ, ആ വാദം പുറപ്പെടുവിക്കുവാൻ മാത്രം ഭോഷനല്ലായിരുന്നു ഫിർഔ നെന്നും, ഒരു പക്ഷേ, അതവൻ പറഞ്ഞാൽ തന്നെയും അൽപം ബുദ്ധിയുള്ള ഏവരും അത് സമ്മതിക്കുകയില്ലെന്നും വ്യക്തമാണ്. നാട്ടിനെയും, പ്രജകളെയും സ്വേച്ഛയനുസരിച്ച് ഭരിച്ചു നിയന്ത്രിച്ചുപോരുന്ന ഏറ്റവും വലിയ രക്ഷിതാവും, അവരുടെ എല്ലാവിധ ആരാധനാ വണക്കങ്ങൾക്കും അവകാശിയായ ഏകാരാധ്യനും താനാണെന്നും അതിനാൽ വേറൊരു റബ്ബിനെയും, ഇലാഹിനെയും (രക്ഷിതാവിനെയും ആരാധ്യനെയും) അവിടെ അവതരി പ്പിക്കുവാൻ പാടില്ലെന്നുമാണ് അവന്റെ വാദം. രാജാക്കൾ ആരാധ്യപുരുഷൻമാരായി ഗണി ക്കപ്പെടുകയും, അവരിൽ ദിവ്യത്വം കൽപിക്കപ്പെടുകയും ചെയ്യുന്ന പതിവ് അടുത്ത കാലം വരെ പല നാട്ടിലും നടപ്പുള്ളതായിരുന്നു. ഫിർഔനെ സംബന്ധിച്ചിടത്തോളം ഈ നില കൂടുതൽ മൂർദ്ധന്യത്തിലെത്തിയിരുന്നുവെന്ന് മാത്രം.

ജനമദ്ധ്യെ മൂസാ നബി (അ)യെ പരിഹസിക്കുവാനും, തൗഹീദിന്റെ പ്രബോധനത്തിൽ ജനങ്ങൾക്ക് ആശയക്കുഴപ്പവും, സംശയവും ഉളവാക്കാനും വേണ്ടി ഫിർഔൻ പ്രയോഗിക്കുന്ന ഒരു സൂത്രമത്രെ തന്റെ മന്ത്രി ഹാമാനെ വിളിച്ചുകൊണ്ടുള്ള ആ കൽപന. കളിമണ്ണ്കൊണ്ട് ഇഷ്ടികയുണ്ടാക്കി ചൂളവെച്ചു ചുട്ടെടുത്താണല്ലോ മിക്ക നാട്ടിലും കെട്ടിടങ്ങളുണ്ടാക്കുന്ന ത്. വേഗം കുറെ ഇഷ്ടികയുണ്ടാക്കി ഒരു ഉന്നതമായ സൗധം കെട്ടിപ്പൊക്കണം. ഭൂമിയിലെ വിടെയും ഞാനല്ലാതെ ഒരു ഇലാഹില്ലാത്ത സ്ഥിതിക്ക് മൂസായുടെ പുതിയ ഇലാഹിനെ ആകാ ശത്തൊന്ന് പരിശോധിച്ചുനോക്കണം എന്നാണവൻ പറയുന്നത്. ഇങ്ങനെ ഒരു സൗധം ഫിർഔൻ ഉണ്ടാക്കിയതായോ അതിൽ കേറി നോക്കിയതായോ യാതൊരു തെളിവുമില്ല. വേറൊരു ഇലാഹും ഉള്ളതായി താൻ അറിയുന്നില്ല എന്നും, മൂസാ കളവ് പറയുന്നവനാ ണെന്നാണ് താൻ ധരിക്കുന്നതെന്നും പറഞ്ഞത് താനൊരു നിഷ്പക്ഷവാദിയും സത്യാന്വേ ഷിയുമാണെന്ന് വരുത്തിത്തീർക്കുവാനാകുന്നു. വാസ്തവത്തിൽ ഇത്രയും കടുത്ത ധിക്കാ രത്തിനും, നിഷേധത്തിനും ഫിർഔനും കക്ഷിയും ഒരുമ്പെടുവാനുള്ള കാരണമെന്താ ണെന്ന് അല്ലാഹു വ്യക്തമാക്കുന്നു:-

وَٱسْتَكْبَرَ هُوَ وَجُنُودُهُۥ فِى ٱلْأَرْضِ بِغَيْرِ ٱلْحَقِّ

**﴿39﴾ അവനും അവന്റെ സൈന്യങ്ങളും നാട്ടിൽ ന്യായരഹിതരായി അഹങ്കാരം നടിച്ചു;**

وَظَنُّوٓا۟ أَنَّهُمْ إِلَيْنَا لَا يُرْجَعُونَ ﴿٣٩﴾

**നമ്മുടെ അടുക്കലേക്ക് അവർ മടക്കപ്പെടുകയില്ലെന്ന് അവർ ധരിക്കുകയും ചെയ്തു.**

فَأَخَذْنَٰهُ وَجُنُودَهُۥ فَنَبَذْنَٰهُمْ فِى ٱلْيَمِّ ۖ

**﴿40﴾ അതിനാൽ, അവനെയും അവന്റെ സൈന്യങ്ങളെയും നാം പിടിച്ചു; എന്നിട്ട് സമുദ്രത്തിൽ എറിഞ്ഞുകളഞ്ഞു**

فَٱنظُرْ كَيْفَ كَانَ عَـٰقِبَةُ ٱلظَّـٰلِمِينَ ﴿٤٠﴾

അപ്പോൾ, (ആ) അക്രമികളുടെ പര്യവസാനം എങ്ങനെയാണുണ്ടായതെന്ന് നോക്കുക!

وَجَعَلْنَـٰهُمْ أَئِمَّةً يَدْعُونَ إِلَى ٱلنَّارِ ۖ وَيَوْمَ ٱلْقِيَـٰمَةِ لَا يُنصَرُونَ ﴿٤١﴾

《41》 നാം അവരെ നരകത്തിലേക്ക് ക്ഷണിക്കുന്ന നേതാക്കളാക്കി; ക്വിയാമത്ത് നാളിൽ അവർക്ക് സഹായം നൽകപ്പെടുന്നതുമല്ല.

وَأَتْبَعْنَـٰهُمْ فِى هَـٰذِهِ ٱلدُّنْيَا لَعْنَةً ۖ وَيَوْمَ ٱلْقِيَـٰمَةِ هُم مِّنَ ٱلْمَقْبُوحِينَ ﴿٤٢﴾

《42》 ഈ ഐഹികലോകത്ത് നാം അവർക്ക് (പിന്നാലെ) ശാപം തുടർത്തുകയും ചെയ്തു. ക്വിയാമത്ത് നാളിലാകട്ടെ, അവർ വഷളാക്കപ്പെട്ട [ശപിക്കപ്പെട്ട]വരുടെ കൂട്ടത്തിലുമായിരിക്കും.

---

《39》 وَاسْتَكْبَرَ അവൻ അഹങ്കാരം (ഗർവ്) നടിച്ചു هُوَ അവൻ وَجُنُودُهُ അവന്റെ സൈന്യങ്ങളും فِي الأَرْضِ ഭൂമിയിൽ (നാട്ടിൽ) بِغَيْرِ الْحَقِّ ന്യായം കൂടാതെ, ന്യായരഹിതമായി وَظَنُّوا അവർ ധരിക്കുകയും ചെയ്തു أَنَّهُمْ നിശ്ചയമായും അവർ إِلَيْنَا നമ്മുടെ അടുക്കലേക്ക് لَا يُرْجَعُونَ മടക്കപ്പെടുകയില്ല (എന്ന്) 《40》 فَأَخَذْنَاهُ അതിനാൽ നാം അവനെ പിടിച്ചു وَجُنُودَهُ തന്റെ സൈന്യങ്ങളേയും فَنَبَذْنَاهُمْ എന്നിട്ട് അവരെ നാം എറിഞ്ഞു فِي الْيَمِّ സമുദ്രത്തിൽ فَانْظُرْ അപ്പോൾ നോക്കുക كَيْفَ كَانَ എങ്ങനെ ഉണ്ടായെന്ന്, ആയെന്ന് عَاقِبَةُ الظَّالِمِينَ അക്രമികളുടെ പര്യവസാനം, അന്ത്യഫലം 《41》 وَجَعَلْنَاهُمْ അവരെ നാം ആക്കി أَئِمَّةً നേതാക്കൻമാർ, മുമ്പൻമാർ يَدْعُونَ ക്ഷണിക്കുന്ന, വിളിക്കുന്ന إِلَى النَّارِ നരകത്തിലേക്ക് وَيَوْمَ الْقِيَامَةِ ക്വിയാമത്ത് നാളിൽ لَا يُنْصَرُونَ അവർ സഹായിക്കപ്പെടുന്നതുമല്ല 《42》 وَأَتْبَعْنَاهُمْ നാം അവരെ അനുഗമിച്ചു, പിൻതുടർത്തുകയും ചെയ്തു فِي هَٰذِهِ الدُّنْيَا ഈ ഐഹികലോകത്ത് لَعْنَةً ശാപം وَيَوْمَ الْقِيَامَةِ ക്വിയാമത്ത് നാളിലാകട്ടെ هُمْ അവർ مِنَ الْمَقْبُوحِينَ വഷളാക്കപ്പെട്ട (ചീത്തപ്പെടുത്തപ്പെട്ട)വരിലായിരിക്കും

---

അവനെയും, അവന്റെ സൈന്യങ്ങളെയും പിടിച്ചു കടലിൽ എറിഞ്ഞു എന്ന പ്രയോഗത്തിൽ, ആ സംഭവം അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം വളരെ നിസ്സാരമായ ഒരു നടപടിയായിരുന്നുവെന്ന് സൂചന കാണാം. 6-ാം വചനത്തിൽ ദുർബ്ബലരായ ഇസ്റാഈല്യരെപ്പറ്റി അവരെ നേതാക്കൻമാരാക്കുവാൻ നാം ഉദ്ദേശിക്കുന്നുവെന്നും മറ്റും അല്ലാഹു പറഞ്ഞുവല്ലോ. എന്നാൽ ഇതേവരെയും നേതാക്കളായി ഗണിക്കപ്പെട്ടിരുന്നവർ ഫിർഔനും അവന്റെ

ആൾക്കാരും തന്നെയായിരുന്നു. അവരുടെ നേതൃത്വത്തിന്റെ സ്വഭാവമാണ് 41-ാം വചനത്തിൽ നാം കാണുന്നത്. അതെ, അവർ നേതാക്കളായിരുന്നു. പക്ഷേ, നരകത്തിലേക്ക് ജനങ്ങളെ ക്ഷണിക്കുന്നതിലായിരുന്നു അവരുടെ നേതൃത്വം. അധികാരപ്രമത്തതയിലും ഭൗതികമായ നേട്ടങ്ങളിലും അഹങ്കരിച്ചുകൊണ്ട് അല്ലാഹുവിനെ ധിക്കരിച്ചുവരുന്ന എല്ലാവരും ഫിർഔനെയും, അവന്റെ ആൾക്കാരെയും മാതൃകയാക്കുകയാണ് ചെയ്യുന്നതെന്ന സൂചനയും ഈ വചനത്തിൽ കാണാവുന്നതാണ്.

## വിഭാഗം - 5

وَلَقَدْ ءَاتَيْنَا مُوسَى ٱلْكِتَٰبَ مِنۢ بَعْدِ مَآ أَهْلَكْنَا ٱلْقُرُونَ ٱلْأُولَىٰ بَصَآئِرَ لِلنَّاسِ وَهُدًى وَرَحْمَةً لَّعَلَّهُمْ يَتَذَكَّرُونَ ﴿٤٣﴾

**﴾43﴿ പൂർവ്വ തലമുറകളെ നശിപ്പിച്ചതിന് ശേഷം, ജനങ്ങൾക്ക് ഉൾക്കാഴ്ചകളായും, മാർഗദർശനമായും, കാരുണ്യമായുംകൊണ്ട് നാം മൂസാക്ക് വേദഗ്രന്ഥം നൽകുകയുണ്ടായി; അവർ ഉറ്റാലോചിക്കുവാൻവേണ്ടി.**

﴾43﴿ وَلَقَدْ آتَيْنَا നാം കൊടുക്കുകയുണ്ടായി, നൽകിയിട്ടുണ്ട് مُوسَى മൂസാക്ക് الْكِتَابَ വേദഗ്രന്ഥം مِنْ بَعْدِ ശേഷമായി مَا أَهْلَكْنَا നാം നശിപ്പിച്ചതിന്റെ الْقُرُونَ തലമുറകളെ, കാലക്കാരെ الأولَى പൂർവ്വ, ആദ്യത്തെ, മുൻക്കഴിഞ്ഞ بَصَائِرَ ഉൾക്കാഴ്ചകളായി, അന്തർബോധങ്ങളായിട്ട് لِلنَّاسِ മനുഷ്യർക്ക് وَهُدًى മാർഗദർശനമായും وَرَحْمَةً കാരുണ്യമായും لَعَلَّهُمْ അവരായേക്കാം يَتَذَكَّرُونَ ചിന്തിക്കുന്ന, ഉറ്റാലോചിക്കുന്ന

മൂസാ നബി (അ)ക്ക് മുമ്പും എത്രയോ പ്രവാചകൻമാർ കഴിഞ്ഞുപോയിട്ടുണ്ട്. ആ പ്രവാചകൻമാരുടെ സമുദായങ്ങൾക്കാവശ്യമായ ദൈവികസന്ദേശങ്ങളും, മാർഗദർശനങ്ങളും ആ പ്രവാചകൻമാർ മുഖാന്തരം നൽകപ്പെട്ടു കൊണ്ടിരിക്കുകയും ചെയ്തിരുന്നു. എന്നാൽ അദ്ദേഹത്തിനുമുമ്പുള്ള ഒരു സമുദായത്തിനും 'ശരീഅത്താ'കുന്ന നിയമസംഹിത (الشَرِيعَة) എന്ന നിലക്ക് ഒരു വേദഗ്രന്ഥം നൽകപ്പെട്ടതായി അറിയപ്പെടുന്നില്ല. അദ്ദേഹത്തിന് മുമ്പ് ഇസ്‌ലാമിന്റെ പേരിൽ ധർമസമരം (ജിഹാദ്) നടന്നിരുന്നതായും അറിയപ്പെടുന്നില്ല. അറിയപ്പെട്ടിടത്തോളം, ഒന്നാമത്തെ ശരീഅത്ത് നിയമഗ്രന്ഥമത്രെ തൗറാത്ത്. അത് മുതൽക്കാണ് ജിഹാദ് ആരംഭിച്ചിട്ടുള്ളതും. മുൻസമുദായങ്ങളിൽ ഉണ്ടായത് പോലെ പ്രവാചകനെ ധിക്കരിക്കുകമൂലം ഒരു സമുദായം ആകമാനം നാശമടയത്തക്ക ഉൻമൂലശിക്ഷ (عذاب الاستئصال) തൗറാത്തിന് ശേഷം സംഭവിക്കുകയും ഉണ്ടായിട്ടില്ല.

വേദഗ്രന്ഥം അവതരിച്ചതിന്റെ ഉദ്ദേശ്യങ്ങളായി മൂന്ന് കാര്യങ്ങൾ അല്ലാഹു ഇവിടെ ഉണർത്തിയിരിക്കുന്നു:

1) അത് മനുഷ്യന് ഉൾക്കാഴ്ച- അഥവാ അന്തർബോധം- നൽകുന്നു. അതായത്: ഹൃദയമാകുന്ന കണ്ണുകൊണ്ട് നോക്കി (ചിന്തിച്ചു) യാഥാർത്ഥ്യങ്ങൾ ഗ്രഹിക്കുവാൻ ഉതകുന്നതാണ്.

2) അത് മാർഗദർശനമാണ്. അതായത്: സത്യാസത്യങ്ങൾ ഇന്നതാണെന്ന് അത് കാട്ടിക്കൊടുക്കുന്നു.

3) അത് അല്ലാഹുവിന്റെ കാരുണ്യമാകുന്നു. മനുഷ്യന് അവന്റെ സ്രഷ്ടാവായ അല്ലാഹുവിനെക്കുറിച്ച് അറിയുവാൻ പര്യാപ്തമായ ദൃഷ്ടാന്തങ്ങൾ അവന്റെ മുമ്പിൽ പലതുണ്ട്. അവന് വിശേഷബുദ്ധിയും, വിവേചന ശക്തിയും നൽകപ്പെട്ടിട്ടുമുണ്ട്. എന്നിരിക്കെ അതിന് പുറമെ മനുഷ്യന്റെ ജയാപജയമാർഗങ്ങളും ഗുണദോഷഫലങ്ങളും സ്പഷ്ടമായി തുറന്ന് കാണിച്ചുകൊടുക്കുന്ന ഒരു പ്രമാണംകൂടി അവന് നൽകുകയെന്നത് അല്ലാഹുവിന്റെ മഹത്തായ കാരുണ്യവും വമ്പിച്ച അനുഗ്രഹവും തന്നെ. സംശയമില്ല.

وَمَا كُنتَ بِجَانِبِ ٱلْغَرْبِىِّ إِذْ قَضَيْنَآ إِلَىٰ مُوسَى ٱلْأَمْرَ وَمَا كُنتَ مِنَ ٱلشَّٰهِدِينَ ﴿٤٤﴾

**《44》 (നബിയേ) മൂസാക്ക് നാം (ആ) കാര്യം നിർവ്വഹിച്ചുകൊടുത്തപ്പോൾ (ത്വൂർ പർവ്വതത്തിന്റെ) പടിഞ്ഞാറുവശത്തെ പാർശ്വത്തിൽ നീയുണ്ടായിരുന്നില്ല; നീ (അതിന്) സാക്ഷികളിൽപെട്ടവനുമായിരുന്നില്ല.**

وَلَٰكِنَّآ أَنشَأْنَا قُرُونًا فَتَطَاوَلَ عَلَيْهِمُ ٱلْعُمُرُ ۚ وَمَا كُنتَ ثَاوِيًا فِىٓ أَهْلِ مَدْيَنَ تَتْلُوا۟ عَلَيْهِمْ ءَايَٰتِنَا وَلَٰكِنَّا كُنَّا مُرْسِلِينَ ﴿٤٥﴾

**《45》 എങ്കിലും നാം (പിന്നീട്) പല തലമുറകളെയും ഉണ്ടാക്കി; എന്നിട്ട് അവരിൽ ആയുഷ്കാലം ദീർഘമായിക്കഴിഞ്ഞു.**

**മദ്‌യൻകാർക്ക് നമ്മുടെ ലക്ഷ്യങ്ങൾ ഓതിക്കേൾപ്പിച്ചുകൊണ്ട് നീ അവരിൽ നിവസിക്കുന്ന ആളുമായിരുന്നില്ല. എങ്കിലും, നാം ദൗത്യം നൽകുന്ന [റസൂലുകളെ നിയോഗിക്കുന്ന]വരാകുന്നു.**

وَمَا كُنتَ بِجَانِبِ ٱلطُّورِ إِذْ نَادَيْنَا وَلَٰكِن رَّحْمَةً مِّن رَّبِّكَ لِتُنذِرَ قَوْمًا مَّآ أَتَىٰهُم مِّن نَّذِيرٍ مِّن قَبْلِكَ لَعَلَّهُمْ يَتَذَكَّرُونَ ﴿٤٦﴾

**《46》 ത്വൂർ (പർവ്വതത്തി)ന്റെ പാർശ്വത്തിൽ, നാം (മൂസായെ) വിളിച്ചപ്പോഴും നീ ഉണ്ടായിരുന്നില്ല; എങ്കിലും, നിന്റെ രക്ഷിതാവിങ്കൽനിന്നുള്ള ഒരു (വമ്പിച്ച) അനുഗ്രഹമായിട്ടത്രെ (ഇതൊക്കെ നിനക്ക് അറിയിച്ചുതന്നത്.) നിനക്ക് മുമ്പ് ഒരു താക്കീതുകാരനും ചെന്നിട്ടില്ലാത്ത ഒരു ജനതക്ക് നീ താക്കീത് നൽകുവാനായിട്ടാകുന്നു (അത്); അവർ ഉറ്റാലോചിച്ചേക്കാമല്ലോ.**

﴾44﴿ وَمَا كُنتَ നീ ഉണ്ടായിരുന്നില്ല, നീ ആയിരുന്നില്ല بِجَانِبِ الْغَرْبِيِّ പടിഞ്ഞാറുവശത്തിന്റെ പാർശ്വത്തിൽ, ഓരത്തിൽ إِذْ قَضَيْنَا നാം നിർവ്വഹിച്ചപ്പോൾ, നിറവേറ്റിയപ്പോൾ إِلَىٰ مُوسَى മൂസാക്ക് الْأَمْرَ (ആ) കാര്യം, കല്പന وَمَا كُنتَ നീ ആയിരുന്നതുമില്ല مِنَ الشَّاهِدِينَ സാക്ഷികളിൽ, ഹാജരുള്ളവരിൽ (പെട്ടവൻ) ﴾45﴿ وَلَٰكِنَّا എങ്കിലും നാം أَنشَأْنَا നാം ഉണ്ടാക്കി, ഉത്ഭവിപ്പിച്ചു قُرُونًا പല തലമുറകളെ, കാലക്കാരെ فَتَطَاوَلَ എന്നിട്ട് ദീർഘമായി, നീണ്ടുനിന്നു عَلَيْهِمُ അവരിൽ, അവർക്ക് الْعُمُرُ ആയുഷ്കാലം, ആയുസ്സ് وَمَا كُنتَ നീ ആയിരുന്നതുമില്ല ثَاوِيًا നിവസിക്കുന്നവൻ, പാർക്കുന്നവൻ فِي أَهْلِ مَدْيَنَ മദ്‌യൻകാരിൽ تَتْلُو നീ ഓതിക്കൊടുത്തുകൊണ്ട് عَلَيْهِمْ അവർക്ക്, അവരിൽ آيَاتِنَا നമ്മുടെ ലക്ഷ്യങ്ങൾ, ദൃഷ്ടാന്തങ്ങൾ وَلَٰكِنَّا എങ്കിലും നാം كُنَّا നാം ആകുന്നു مُرْسِلِينَ ദൗത്യം നൽകുന്നവർ, അയക്കുന്നവർ ﴾46﴿ وَمَا كُنتَ നീ ഉണ്ടായിരുന്നില്ല, ആയിരുന്നില്ല بِجَانِبِ الطُّورِ ത്വൂറിന്റെ പാർശ്വത്തിൽ, അരികിൽ إِذْ نَادَيْنَا നാം വിളിച്ചപ്പോൾ وَلَٰكِن എങ്കിലും, പക്ഷേ رَّحْمَةً കാരുണ്യമായിട്ട്, അനുഗ്രഹമായിട്ട് مِّن رَّبِّكَ നിന്റെ റബ്ബിന്റെ പക്കൽനിന്നുള്ള لِتُنذِرَ നീ താക്കീത് (മുന്നറിയിപ്പ് നൽകുവാൻ) قَوْمًا ഒരു ജനതക്ക് مَّا أَتَاهُم അവർക്ക് വന്നിട്ടില്ല مِّن نَّذِيرٍ ഒരു താക്കീതുകാരനും, മുന്നറിയിപ്പുകാരനും مِّن قَبْلِكَ നിനക്ക് മുമ്പ് لَعَلَّهُمْ അവർ ആയേക്കാം, ആകുവാൻ വേണ്ടി يَتَذَكَّرُونَ ഉറ്റാലോചിക്കും.

---

ത്വൂർ മലയുടെ പടിഞ്ഞാറുഭാഗത്ത് വെച്ച് മൂസാ നബി (അ)യെ അല്ലാഹു വിളിച്ചു സംഭാഷണം നടത്തുകയും, അദ്ദേഹത്തെ റസൂലായി നിയോഗിക്കുകയും മറ്റും ഉണ്ടായപ്പോൾ നബി തിരുമേനി ﷺ അവിടെ ഉണ്ടായിരുന്നത്കൊണ്ടോ, പ്രസ്തുത സംഭവങ്ങൾക്ക് ദൃക്സാക്ഷിയായിരുന്നത്കൊണ്ടോ ഒന്നുമല്ല ആ സംഭവങ്ങൾ ഇത്രയും സൂക്ഷ്മമായും, വ്യക്തമായും അവിടുന്ന് വിവരിക്കുന്നത്. അത്പോലെത്തന്നെ, മദ്‌യനിലെ സംഭവങ്ങൾ വിവരിക്കുവാൻ സാധിച്ചത് അന്നവിടെ- ഇന്ന് മക്കയിലെന്നത് പോലെ- ആ രാജ്യക്കാർക്ക് അല്ലാഹുവിന്റെ ലക്ഷ്യങ്ങൾ പ്രബോധനം ചെയ്തുകൊണ്ട് അവർക്കിടയിൽ നബി ﷺ താമസിച്ചു വന്നിരുന്നത്കൊണ്ടും അല്ല. ചുരുക്കത്തിൽ നബി ﷺ യുടെ എത്രയോ മുമ്പ് കഴിഞ്ഞ മേൽപ്രസ്താവിച്ച സംഭവങ്ങൾ അവിടുന്ന് വിവരിക്കുന്നത് ആ സംഭവങ്ങളൊന്നും അവിടുന്ന് കണ്ടറിഞ്ഞത് കൊണ്ടല്ല.

പക്ഷേ, മൂസാ നബി (അ)ക്ക് ശേഷം പല തലമുറകളും ഉൽഭവിക്കുകയും നശിക്കുകയും ചെയ്തു. ദീർഘമായ കാലവും കഴിഞ്ഞുപോയി. കാലപ്പഴക്കത്തിൽ അദ്ദേഹത്തിന്റെ ചരിത്ര യാഥാർത്ഥ്യങ്ങളും, അദ്ദേഹത്തിന്റെ അധ്യാപന തത്വങ്ങളും ജനങ്ങൾക്കിടയിൽ വിസ്മരിക്കപ്പെട്ടു. കേട്ടുകേൾവിയും ഊഹാപോഹങ്ങളുമായി അവ അവശേഷിച്ചു. ഈ തലമുറയുടെ റസൂലായി നബി ﷺ നിയോഗിക്കപ്പെട്ടിരിക്കുകയാണ്. ഇടക്കിടെ റസൂലുകളെ അയക്കുന്നത് അല്ലാഹുവിന്റെ പതിവുമായിരുന്നു. അങ്ങനെ, അല്ലാഹുവിന്റെ കാരുണ്യംകൊണ്ട് വഹ്‌യ്മൂലം നബി ﷺ ക്ക് അറിയിച്ചുകൊടുക്കുന്നതാണ് ഈ വിവരങ്ങളെല്ലാം. നബി ﷺ യുടെ ജനതയാകുന്ന ക്വുറൈശി അറബികളാകട്ടെ, യഹൂദരെയും, ക്രിസ്ത്യാനികളെയുംപോലെ- വേദഗ്രന്ഥങ്ങളുമായോ, പ്രവാചകൻമാരുമായോ പരിചയപ്പെടാത്തവരാണ്. വേദക്കാരെ സംബന്ധിച്ചിടത്തോളം- അനേകം നീക്കുപോക്കുകളോടുകൂടിയാണെങ്കിലും- ഇത്തരം കാര്യ

ങ്ങളെക്കുറിച്ച് അവരുടെ മുൻപ്രവാചകൻമാരുടെയും, അവരുടെ ജനതകളുടെയും ചരിത്രങ്ങൾ അവയ്ക്ക് ദൃക്സാക്ഷിയായിരുന്ന ഒരാളെപ്പോലെ ശരിക്ക് വിവരിച്ചുകൊടുത്ത് അവരെ താക്കീത് ചെയ്യുവാൻവേണ്ടിയാണ് ഇതെല്ലാം നബിﷺക്ക് അല്ലാഹു അറിയിച്ചുകൊടുത്തിട്ടുള്ളത്. ഇത്തരം സംഭവങ്ങൾ കേട്ടറിയുമ്പോൾ അവർക്ക് ചിന്തിക്കുവാനും, തങ്ങളുടെ കാര്യത്തിൽ ഉറ്റാലോചിക്കുവാനും അത് കാരണമായിത്തീരുമല്ലോ. ഇതാണ് ഈ വചനങ്ങളുടെ താൽപര്യം. അടുത്ത ആയത്തിൽ നബി തിരുമേനിﷺയെ ഈ സമുദായത്തിലേക്ക് റസൂലായി നിയോഗിക്കുവാനുള്ള കാരണം ചൂണ്ടിക്കാട്ടുന്നു:-

وَلَوْلَآ أَن تُصِيبَهُم مُّصِيبَةٌۢ بِمَا قَدَّمَتْ أَيْدِيهِمْ فَيَقُولُوا۟ رَبَّنَا لَوْلَآ أَرْسَلْتَ إِلَيْنَا رَسُولًا فَنَتَّبِعَ ءَايَٰتِكَ وَنَكُونَ مِنَ ٱلْمُؤْمِنِينَ ﴿٤٧﴾

**《47》 അവരുടെ കരങ്ങൾ മുൻ ചെയ്തിട്ടുള്ളതിന്റെ ഫലമായി അവർക്ക് വല്ല വിപത്തും ബാധിക്കുകയും, അപ്പോൾ അവർ (ഇങ്ങനെ) പറഞ്ഞേക്കുകയും ചെയ്യുകയില്ലായിരുന്നുവെങ്കിൽ (നിന്നെ നാം അവരിലേക്ക് അയക്കുമായിരുന്നില്ല): 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്ക് നീ ഒരു റസൂലിനെ അയച്ചുതന്നുകൂടായിരുന്നോ, എന്നാൽ ഞങ്ങൾ നിന്റെ ലക്ഷ്യങ്ങളെ പിൻപറ്റുകയും, ഞങ്ങൾ സത്യവിശ്വാസികളിൽപെട്ടവരാകുകയും ചെയ്യുമായിരുന്നുവല്ലോ!'**

---

《47》 وَلَوْلَا ഇല്ലായിരുന്നുവെങ്കിൽ أَن تُصِيبَهُم അവർക്ക് ബാധിക്കുക مُصِيبَةٌ വല്ല വിപത്തും, ബാധയും بِمَا قَدَّمَتْ മുൻചെയ്തത് (മുമ്പ് പ്രവർത്തിച്ചത്) നിമിത്തം أَيْدِيهِمْ അവരുടെ കരങ്ങൾ, കൈകൾ فَيَقُولُوا അപ്പോൾ അവർ പറയുകയും رَبَّنَا ഞങ്ങളുടെ രക്ഷിതാവേ لَوْلَا أَرْسَلْتَ നീ അയച്ചു കൂടായിരുന്നോ, എന്തുകൊണ്ട് അയച്ചുതന്നില്ല إِلَيْنَا ഞങ്ങളിലേക്ക് رَسُولًا ഒരു റസൂലിനെ, ദൈവദൂതനെ فَنَتَّبِعَ എന്നാൽ ഞങ്ങൾ പിൻപറ്റുമായിരുന്നു, തുടരുമായിരുന്നു آيَاتِكَ നിന്റെ ലക്ഷ്യങ്ങളെ, ദൃഷ്ടാന്തങ്ങളെ وَنَكُونَ ഞങ്ങളാകുകയും ചെയ്യുമായിരുന്നു مِنَ الْمُؤْمِنِينَ സത്യവിശ്വാസികളിൽപെട്ട (വർ)

---

അവിശ്വാസം, ദുർന്നടപ്പ് മുതലായവ നിമിത്തം പല വിപത്തുകളും അനുഭവിക്കുവാൻ അവകാശപ്പെട്ടവരാണ് വാസ്തവത്തിൽ അവർ. അങ്ങനെ വല്ലതും അനുഭവപ്പെടുമ്പോൾ, തങ്ങളിലേക്ക് ഒരു റസൂലിനെ- ദൈവദൂതനെ- അയച്ച് തരാത്തത് കൊണ്ടാണ് തങ്ങൾ ഈ ശിക്ഷക്ക് അർഹരാകേണ്ടി വന്നതെന്നും, ഒരു റസൂൽ തങ്ങളിൽ വന്നിരുന്നുവെങ്കിൽ തങ്ങൾ സത്യ വിശ്വാസികളാകുമായിരുന്നുവെന്നും ന്യായവാദം ചെയ്യാതിരിക്കുവാൻ വേണ്ടിയാണ് അവരിലേക്ക് റസൂലിനെ അയച്ചത് എന്ന് സാരം. എന്നാൽ, അവർക്കൊരു റസൂൽ വന്നപ്പോൾ അവർ ചെയ്തതെന്താണ്?-

فَلَمَّا جَآءَهُمُ ٱلْحَقُّ مِنْ عِندِنَا قَالُوا۟ لَوْلَآ أُوتِىَ مِثْلَ مَآ أُوتِىَ مُوسَىٰٓ ۚ أَوَلَمْ يَكْفُرُوا۟ بِمَآ أُوتِىَ مُوسَىٰ مِن قَبْلُ ۖ قَالُوا۟ سِحْرَانِ تَظَٰهَرَا وَقَالُوٓا۟ إِنَّا بِكُلٍّ كَٰفِرُونَ ﴿٤٨﴾

**《48》 എന്നാൽ, നമ്മുടെ പക്കൽനിന്ന് യഥാർത്ഥം അവർക്ക് വന്നപ്പോഴോ, അവർ പറയുകയാണ്; 'മൂസാക്ക് നൽകപ്പെട്ടത് പോലെയുള്ളത് [ദൃഷ്ടാന്തങ്ങൾ] ഇവന് നൽകപ്പെടാത്തതെന്താണ്?!' എന്ന്.**

**മുമ്പ് മൂസാക്ക് നൽകപ്പെട്ടതിലും അവർ അവിശ്വസിക്കുകയുണ്ടായില്ലേ?! അവർ പറഞ്ഞു: 'പരസ്പരം പിന്തുണ നൽകുന്ന രണ്ട് ജാലവിദ്യകളാണ്' എന്ന്. 'നിശ്ചയമായും, ഞങ്ങൾ എല്ലാറ്റിലും അവിശ്വസിക്കുന്നവരാണ്' എന്നും അവർ പറയുകയും ചെയ്തു!**

---

《48》 فَلَمَّا جَاءَهُمُ അങ്ങനെ അവർക്ക് വന്നപ്പോൾ الْحَقُّ യഥാർത്ഥം, സത്യം مِنْ عِندِنَا നമ്മുടെ പക്കൽ നിന്ന് قَالُوا അവർ പറഞ്ഞു لَوْلَا أُوتِيَ അവന് നൽകപ്പെടാത്തതെന്ത്, കൊടുക്കപ്പെടരുതോ مِثْلَ مَا أُوتِيَ നൽകപ്പെട്ടതുപോലെ مُوسَى മൂസാക്ക് أَوَلَمْ يَكْفُرُوا അവർ അവിശ്വസിക്കുകയും ചെയ്തില്ലേ بِمَا أُوتِيَ നൽകപ്പെട്ടതിൽ مُوسَى മൂസാക്ക് مِن قَبْلُ മുമ്പ് قَالُوا അവർ പറഞ്ഞു سِحْرَانِ രണ്ട് ജാലവിദ്യകൾ تَظَاهَرَا രണ്ടും പരസ്പരം പിന്തുണ നൽകുന്നു وَقَالُوا അവർ പറയുകയും ചെയ്തു إِنَّا നിശ്ചയമായും ഞങ്ങൾ بِكُلٍّ എല്ലാറ്റിലും كَافِرُونَ അവിശ്വസിക്കുന്നവരാണ്

---

കഴിഞ്ഞ ആയത്തിൽ പ്രസ്താവിച്ച കാരണത്താലാണ് അല്ലാഹുവിങ്കൽനിന്നുള്ള യഥാർത്ഥ സത്യമാകുന്ന ക്വുർആനുംകൊണ്ട് നബി ﷺ നിയുക്തനായത്. അപ്പോഴത്തെ ആക്ഷേപം; മൂസാനബിക്ക് വടി, കൈ, മുതലായ ദൃഷ്ടാന്തങ്ങൾ ലഭിച്ചത് പോലെ 'എന്തുകൊണ്ട് മുഹമ്മദിന്നുണ്ടായില്ല' എന്നായിരുന്നു! എന്നാൽ, അതേ മൂസാനബിയിൽ ഇവരും ഇവരുടെ മുൻഗാമികളും വിശ്വസിച്ചിരുന്നുവോ? അതുമില്ല. മൂസായും ഹാറൂനും പരസ്പരം സഹകരിച്ചു പ്രവർത്തിക്കുന്ന രണ്ട് ജാലവിദ്യക്കാരാണെന്ന് ഇവരുടെ പൂർവ്വികൻമാർ അന്ന് പറഞ്ഞു. മൂസായും മുഹമ്മദും രണ്ടുപേരും ഒരേ തരത്തിലുള്ള രണ്ട് ജാലവിദ്യക്കാരാണ്. രണ്ടാളും കൊണ്ടുവന്നിട്ടുള്ളതും, ജാലവിദ്യയാണ്. രണ്ടിലും വിശ്വസിക്കുവാൻ ഞങ്ങൾ തയ്യാറില്ല എന്ന് ഇപ്പോൾ ഇവരും പറയുന്നു.

سِحْرَان എന്നതിന് പകരം سَاحِرَان എന്നും വായനയുണ്ട്. അപ്പോൾ ساحران تظاهرا എന്നതിന് 'പരസ്പരം പിന്തുണ നൽകുന്ന രണ്ട് ജാലവിദ്യക്കാർ' എന്നർത്ഥമായിരിക്കും. രണ്ടായാലും ഉദ്ദേശ്യം ഒന്നുതന്നെ.

قُلْ فَأْتُوا۟ بِكِتَٰبٍ مِّنْ عِندِ ٱللَّهِ هُوَ

**《49》 (നബിയേ) പറയുക: 'എന്നാൽ, അല്ലാഹുവിങ്കൽ നിന്നുമുള്ള**

أَهْدَىٰ مِنْهُمَآ أَتَّبِعْهُ إِن كُنتُمْ صَـٰدِقِينَ ﴿٤٩﴾

ഒരു വേദഗ്രന്ഥം- അത് അവ രണ്ടിനെക്കാളും കൂടുതൽ മാർഗദർശകമായിക്കൊണ്ട്- നിങ്ങൾ കൊണ്ടുവരുക, ഞാൻ അത് പിൻപറ്റിക്കൊള്ളാം; നിങ്ങൾ സത്യവാൻമാരാണെങ്കിൽ (കാണട്ടെ)!'

---

﴾49﴿ قُلْ നീ പറയുക فَأْتُوا എന്നാൽ നിങ്ങൾ വരുവിൻ بِكِتَابٍ ഒരു വേദഗ്രന്ഥംകൊണ്ട് مِنْ عِندِ اللَّهِ അല്ലാഹുവിന്റെ പക്കൽനിന്ന് هُوَ അത് أَهْدَىٰ കൂടുതൽ മാർഗദർശകമാണ് مِنْهُمَا അത് രണ്ടിനെക്കാൾ أَتَّبِعْهُ ( എന്നാൽ) ഞാനതിനെ പിൻപറ്റാം إِن كُنتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യവാൻമാർ, സത്യവാദികൾ

---

'അവ രണ്ടും' എന്ന് പറഞ്ഞത് രണ്ട് നബിമാരും കൊണ്ടുവന്ന വേദഗ്രന്ഥങ്ങളെ- ക്വുർആനെയും തൗറാത്തിനെയും- ഉദ്ദേശിച്ചാകുന്നു. മാർഗദർശനത്തിൽ രണ്ടിനെയും കവച്ചുവെക്കുന്ന ഒരു ദൈവികഗ്രന്ഥം കൊണ്ടുവന്നു തങ്ങളുടെ വാദം സ്ഥാപിക്കുവാൻ അവരെ അല്ലാഹു വെല്ലുവിളിക്കുകയാണ്.

فَإِن لَّمْ يَسْتَجِيبُوا۟ لَكَ فَٱعْلَمْ أَنَّمَا يَتَّبِعُونَ أَهْوَآءَهُمْ ۚ وَمَنْ أَضَلُّ مِمَّنِ ٱتَّبَعَ هَوَىٰهُ بِغَيْرِ هُدًى مِّنَ ٱللَّهِ ۚ إِنَّ ٱللَّهَ لَا يَهْدِى ٱلْقَوْمَ ٱلظَّـٰلِمِينَ ﴿٥٠﴾

﴾50﴿ എന്നിട്ട് അവർ നിനക്ക് (അതിന്) ഉത്തരം തന്നില്ലെങ്കിൽ, അവർ തങ്ങളുടെ ഇച്ഛകളെമാത്രം പിൻപറ്റിക്കൊണ്ടിരിക്കുകയാണെന്ന് നീ അറിഞ്ഞുകൊള്ളുക. അല്ലാഹുവിങ്കൽ നിന്നുള്ള യാതൊരു മാർഗദർശനവും കൂടാതെ, തന്റെ ഇച്ഛയെ പിൻപറ്റുന്നവനെക്കാൾ വഴിപിഴച്ചവൻ ആരാണുള്ളത്?! നിശ്ചയമായും, അല്ലാഹു അക്രമികളായ ജനതയെ നേർമാർഗത്തിലാക്കുകയില്ല.

## വിഭാഗം - 6

۞ وَلَقَدْ وَصَّلْنَا لَهُمُ ٱلْقَوْلَ لَعَلَّهُمْ يَتَذَكَّرُونَ ﴿٥١﴾

﴾51﴿ തീർച്ചയായും, (ഈ) വചനം നാം അവർക്ക് (ഒന്നിന് ശേഷം മറ്റൊന്നായി) ചേർത്തു വിവരിച്ചിട്ടുണ്ട്- അവർ ഉറ്റാലോചിക്കുവാൻവേണ്ടി.

---

﴾50﴿ فَإِن لَّمْ يَسْتَجِيبُوا എന്നിട്ടവർ മറുപടി (ഉത്തരം) തന്നില്ലെങ്കിൽ لَكَ നിനക്ക് فَاعْلَمْ എന്നാൽ നീ അറിയുക أَنَّمَا يَتَّبِعُونَ നിശ്ചയമായും അവർ പിൻപറ്റുന്നു എന്ന് أَهْوَاءَهُمْ അവ

രുടെ ഇച്ഛകളെ (മാത്രം) وَمَنْ أَضَلُّ ആരാണ് അധികം വഴി തെറ്റിയവൻ مِمَّنِ اتَّبَعَ പിൻപറ്റിയവനെക്കാൾ, തുടർന്നവനെക്കാൾ هَوَاهُ തന്റെ ഇച്ഛയെ بِغَيْرِ هُدًى ഒരു മാർഗദർശനവും കൂടാതെ مِنَ اللَّهِ അല്ലാഹുവിങ്കൽനിന്ന് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يَهْدِي അവൻ മാർഗ ദർശനം നൽകുകയില്ല, വഴി കാട്ടുകയില്ല الْقَوْمَ الظَّالِمِينَ അക്രമികളായ ജനതക്ക് ﴾51﴿ وَلَقَدْ وَصَّلْنَا (ഒന്നിന് ശേഷം ഒന്നായി) നാം ചേർത്തിട്ടുണ്ട്, വിവരിച്ചുകൊടുത്തിട്ടുണ്ട് لَهُمُ അവർക്ക് الْقَوْلَ വചനം, വാക്ക് لَعَلَّهُمْ അവരായേക്കാം, ആകുവാൻവേണ്ടി يَتَذَكَّرُونَ ഉറ്റാലോചിക്കുന്ന (വർ)

---

'വചനം' (الْقَوْلَ)കൊണ്ടുദ്ദേശ്യം ക്വുർആനാകുന്നു. ക്വുർആന്റെ അവതരണം ഒരു പ്രാവശ്യമായിട്ടല്ല, അനേകം ഗഡുക്കളിലായിട്ടാണുള്ളത്. അതിലെ വിഷയങ്ങളാകട്ടെ, വിവിധ രൂപത്തിൽ വിവരിച്ചു വിശദീകരിക്കുകയും, ആവർത്തിച്ചു പ്രസ്താവിക്കുകയും ചെയ്തിട്ടുണ്ട്. ചുരുക്കത്തിൽ, ഗ്രഹിക്കുവാനും, ചിന്തിക്കുവാനും വേണ്ടുന്ന മാർഗങ്ങളെല്ലാം അതിൽ സ്വീകരിക്കപ്പെട്ടിരിക്കുന്നു.

ٱلَّذِينَ ءَاتَيْنَـٰهُمُ ٱلْكِتَـٰبَ مِن قَبْلِهِۦ هُم بِهِۦ يُؤْمِنُونَ ﴿٥٢﴾

**﴾52﴿ ഇതിനുമുമ്പ് നാം വേദഗ്രന്ഥം നൽകിയിട്ടുള്ളവർതന്നെയും ഇതിൽ [ക്വുർആനിൽ] വിശ്വസിക്കുന്നു.**

وَإِذَا يُتْلَىٰ عَلَيْهِمْ قَالُوٓا۟ ءَامَنَّا بِهِۦٓ إِنَّهُ ٱلْحَقُّ مِن رَّبِّنَآ إِنَّا كُنَّا مِن قَبْلِهِۦ مُسْلِمِينَ ﴿٥٣﴾

**﴾53﴿ ഇവർക്ക് ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ അവർ പറയും: 'ഞങ്ങൾ ഇതിൽ വിശ്വസിച്ചിരിക്കുന്നു; നിശ്ചയമായും, ഇത് നമ്മുടെ രക്ഷിതാവിങ്കൽനിന്നുള്ള യഥാർത്ഥമാകുന്നു; ഞങ്ങൾ ഇതിനുമുമ്പേ 'മുസ്‌ലിം' കളായി [അനുസരണമുള്ളവരായിരിക്കുന്നു].'**

أُو۟لَـٰٓئِكَ يُؤْتَوْنَ أَجْرَهُم مَّرَّتَيْنِ بِمَا صَبَرُوا۟ وَيَدْرَءُونَ بِٱلْحَسَنَةِ ٱلسَّيِّئَةَ وَمِمَّا رَزَقْنَـٰهُمْ يُنفِقُونَ ﴿٥٤﴾

**﴾54﴿ അക്കൂട്ടർക്ക്– അവർ ക്ഷമിച്ചത് നിമിത്തം –അവരുടെ പ്രതിഫലം രണ്ട് പ്രാവശ്യം [ഇരട്ടിയായി] നൽകപ്പെടുന്നതാകുന്നു. അവർ, നന്മ കൊണ്ട് തിന്മയെ തടുക്കുന്നു; നാം അവർക്ക് നൽകിയിട്ടുള്ളതിൽനിന്ന് അവർ ചിലവഴിക്കുകയും ചെയ്യുന്നു.**

وَإِذَا سَمِعُوا۟ ٱللَّغْوَ أَعْرَضُوا۟ عَنْهُ

**﴾55﴿ വ്യർത്ഥമായുള്ളത് കേട്ടാൽ, അവർ അതിൽനിന്നും തിരിഞ്ഞുകളയുകയും (ഇങ്ങനെ) പറയുകയും ചെയ്യു**

وَقَالُواْ لَنَآ أَعۡمَٰلُنَا وَلَكُمۡ أَعۡمَٰلُكُمۡ سَلَٰمٌ عَلَيۡكُمۡ لَا نَبۡتَغِي ٱلۡجَٰهِلِينَ ﴿٥٥﴾

**ന്നതാണ്: 'ഞങ്ങൾക്ക് ഞങ്ങളുടെ കർമ ങ്ങൾ; നിങ്ങൾക്ക് നിങ്ങളുടെ കർമങ്ങ ളും. നിങ്ങൾക്ക് 'സലാം!' ഞങ്ങൾ മൂഢൻമാരെ ആവശ്യപ്പെടുന്നില്ല.'**

---

﴾52﴿ الَّذِينَ യാതൊരു കൂട്ടർ آتَيْنَاهُمُ നാം അവർക്ക് നൽകിയിരിക്കുന്നു الْكِتَابَ വേദ ഗ്രന്ഥം مِن قَبْلِهِ ഇതിന് മുമ്പ് هُم അവരാകട്ടെ (അവർതന്നെ) بِهِ അതിൽ يُؤْمِنُونَ വിശ്വസിക്കു ന്നു, വിശ്വസിച്ചുവരുന്നു ﴾53﴿ وَإِذَا يُتْلَىٰ ഇത് ഓതിക്കൊടുക്കപ്പെടുന്നതായാൽ عَلَيْهِمْ അവർക്ക് قَالُوا അവർ പറയും آمَنَّا بِهِ ഞങ്ങൾ ഇതിൽ വിശ്വസിച്ചിരിക്കുന്നു إِنَّهُ നിശ്ചയമായും ഇത് الْحَقُّ യഥാർത്ഥമാണ് مِن رَّبِّنَا നമ്മുടെ റബ്ബിങ്കൽ നിന്നുള്ള إِنَّا كُنَّا നിശ്ചയമായും ഞങ്ങളായിരി ക്കുന്നു مِن قَبْلِهِ ഇതിന് മുമ്പായി مُسْلِمِينَ മുസ്‌ലിംകൾ ﴾54﴿ أُولَٰئِكَ അക്കൂട്ടർ يُؤْتَوْنَ അവർക്ക് കൊടുക്കപ്പെടും أَجْرَهُم അവരുടെ പ്രതിഫലം مَّرَّتَيْنِ രണ്ട് പ്രാവശ്യം بِمَا صَبَرُوا അവർ സഹിച്ചതുകൊണ്ട്, ക്ഷമിച്ചത് നിമിത്തം وَيَدْرَءُونَ അവർ തടുക്കുന്നു بِالْحَسَنَةِ നന്മകൊണ്ട് السَّيِّئَةَ തിന്മയെ وَمِمَّا رَزَقْنَاهُمْ നാമവർക്ക് നൽകിയതിൽനിന്ന് يُنفِقُونَ അവർ ചിലവഴിക്കു കയും ചെയ്യും ﴾55﴿ وَإِذَا سَمِعُوا അവർ കേട്ടാൽ اللَّغْوَ വ്യർത്ഥമായത്, അനാവശ്യം أَعْرَضُوا അവർ തിരിഞ്ഞുകളയും, അശ്രദ്ധകാണിക്കും عَنْهُ അതിൽ നിന്ന് وَقَالُوا അവർ പറയുകയും ചെയ്യും لَنَا ഞങ്ങൾക്ക് أَعْمَالُنَا ഞങ്ങളുടെ കർമങ്ങൾ وَلَكُمْ നിങ്ങൾക്ക് أَعْمَالُكُمْ നിങ്ങ ളുടെ കർമങ്ങളും سَلَامٌ സലാം, ശാന്തി, സമാധാനം عَلَيْكُمْ നിങ്ങൾക്ക്, നിങ്ങൾക്കുണ്ടാ വട്ടെ لَا نَبْتَغِي ഞങ്ങൾ ആവശ്യപ്പെടുന്നില്ല, (വേണ്ടതില്ല) الْجَاهِلِينَ അജ്ഞൻമാരെ, മൂഢൻമാരെ

---

ഒരു നിലക്ക് വേദക്കാരായ യഹൂദൻമാരെയും, ക്രിസ്ത്യാനികളെയും അപേക്ഷിച്ച് ക്വുർആനിൽ വിശ്വസിക്കുവാൻ വേഗം മുമ്പോട്ട് വരേണ്ടത് ക്വുറൈശീ അറബികളാണ്. കാരണം, വേദക്കാരുടെ കയ്യിൽ നാമമാത്രമാണെങ്കിലും വേദഗ്രന്ഥം– തൗറാത്തും ഇൻജീലും– ഉണ്ട്. ക്വുർആനാണെങ്കിൽ അവർക്ക് പ്രത്യേകമായി അവതരിച്ചതുമല്ല. എന്നിട്ടും ക്വുർആൻ കേട്ടമാത്രയിൽ അതിൽ വിശ്വസിക്കുവാൻ– അതിന്റെ സത്യസാക്ഷ്യങ്ങളുടെ ബഹുലതയും വ്യക്തതയും കാരണമായി– അവരിൽ പലരും മുന്നോട്ടുവരുന്നു. അബ്സീനിയാ, ശാം മുതലായ രാജ്യങ്ങളിൽ നിന്ന് പോലും വേദക്കാരായ പലരും വന്നു നബി ﷺ യിൽ വിശ്വസിക്കയുണ്ടായി. ഇവരിൽ പലരും മതപുരോഹിതന്മാരും പണ്ഡിതൻമാരുമായിരുന്നു. അബ്സീനിയായിലെ ചക്രവർത്തിയായ നജ്ജാശീ (നെഗാശീ) എഴുപത് പേരടങ്ങിയ ഒരു നിവേദക സംഘത്തെ അയക്കുകയും, റസൂൽ ﷺ അവർക്ക് സൂറത്തുയാസീൻ ഓതിക്കേൾപ്പിച്ചപ്പോൾ അവർ കരഞ്ഞുകൊണ്ട് ഇസ്‌ലാമിനെ ആശ്ലേഷിക്കുകയും ചെയ്തു. ഇങ്ങനെയുള്ളവരെപ്പറ്റിയാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. അല്ലാഹു പറയുന്നു:–

وَإِنَّ مِنْ أَهْلِ الْكِتَابِ لَمَن يُؤْمِنُ بِاللَّهِ وَمَا أُنزِلَ إِلَيْكُمْ وَمَا أُنزِلَ إِلَيْهِمْ خَاشِعِينَ لِلَّهِ لَا يَشْتَرُونَ بِآيَاتِ اللَّهِ ثَمَنًا قَلِيلًا أُولَٰئِكَ لَهُمْ أَجْرُهُمْ عِندَ رَبِّهِمْ – آل عمران

(നിശ്ചയമായും വേദക്കാരിലുണ്ട് ചിലർ, അവർ അല്ലാഹുവിലും, നിങ്ങൾക്ക് ഇറക്കപ്പെട്ട

തിലും, അവർക്ക് ഇറക്കപ്പെട്ടതിലും അല്ലാഹുവിന് ഭക്തി അർപ്പിച്ചുകൊണ്ട് വിശ്വസിക്കുന്നു. അല്ലാഹുവിന്റെ ആയത്തുകൾക്ക് അവർ അൽപമായ വില വാങ്ങുന്നില്ല. അക്കൂട്ടർക്ക് തങ്ങളുടെ റബ്ബിന്റെ അടുക്കൽ തങ്ങളുടെ പ്രതിഫലമുണ്ട്. (ആലു ഇംറാൻ– 199)

തങ്ങളുടെ വേദഗ്രന്ഥത്തിൽനിന്നും അവർ നബിﷺയെക്കുറിച്ച് മനസ്സിലാക്കിയിരുന്നു. അതുകൊണ്ട് നബിﷺയുടെ നിയോഗവാർത്ത അറിഞ്ഞ ഉടനെ അവർ വിശ്വസിക്കുകയും ചെയ്തു. അങ്ങനെ, നേരത്തെത്തന്നെ അവർ മുസ്‌ലിംകളായിത്തീർന്നിരുന്നു. ആദ്യത്തിൽ അവരുടെ വേദത്തിലും, അനന്തരം ക്വുർആനിലും വിശ്വസിച്ചതിനാൽ അല്ലാഹു അവർക്ക് ഇരട്ടി പ്രതിഫലം നൽകുന്നതാണ്. രണ്ട് ഗ്രന്ഥവും സ്വീകരിക്കുവാനും, അനുഷ്ഠാനത്തിൽ വരുത്തുവാനും, അതിന്റെ പേരിൽ ശത്രുക്കളിൽനിന്നുണ്ടാകുന്ന മർദ്ദനങ്ങൾ അവഗണിക്കുവാനുമുള്ള അവരുടെ സഹനവും, ക്ഷമയുമാണതിന് കാരണം. നബിﷺ പ്രസ്താവിച്ചതായി അബൂമൂസൽ അശ്അരീ (റ) പറയുന്നു:-

**ثلاثة يؤتون اجرهم مرتين رجل من اهل الكتاب امن بنبيه ثم امن بى وعبد مملوك ادى حق الله وحق مواليه ورجل كانت له امة فادبها فاحسن تأديبها ثم اعتقها فتزوجها ـ متفق عليه**

സാരം: മൂന്നാളുകൾക്ക് അവരുടെ പ്രതിഫലം രണ്ടുപ്രാവശ്യം നൽകപ്പെടുന്നതാണ്. ഒന്ന്: തന്റെ പ്രവാചകനിൽ (ആദ്യം) വിശ്വസിക്കുകയും പിന്നീട് എന്നിൽ വിശ്വസിക്കുകയും ചെയ്ത വേദക്കാരനായ മനുഷ്യൻ. മറ്റൊന്ന്: അല്ലാഹുവിനോടുള്ള ബാദ്ധ്യതയും, തന്റെ യജമാനൻമാരോടുള്ള ബാധ്യതയും നിറവേറ്റിയ അടിമ. വേറൊന്ന്: ഒരു അടിമസ്ത്രീ ഉണ്ടായിരുന്നിട്ട് അവൾക്ക് നല്ലപോലെ മര്യാദ പഠിപ്പിക്കുക (ശിക്ഷണം നൽകുക)യും, പിന്നീട് അവളെ അടിമത്തത്തിൽനിന്ന് മോചിപ്പിച്ചു അവളെ വിവാഹം കഴിക്കുകയും ചെയ്ത മനുഷ്യൻ. (ബു. മു.)

മേൽ പ്രസ്താവിച്ച ഭാഗ്യവാൻമാരായ വേദക്കാരുടെ ഗുണങ്ങളായി മൂന്ന് കാര്യങ്ങൾ അല്ലാഹു ഇവിടെ എടുത്തുകാട്ടുന്നു. ഓരോ ഗുണവും നമുക്ക് മാതൃകയായിരിക്കേണ്ടതാകുന്നു.

(1) അവർ തിന്മകളെ നന്മകൊണ്ട് തടുക്കുന്നു. അഥവാ തിൻമയെ തടുക്കുവാൻ തിന്മ ഉപയോഗിക്കുകയില്ല. സഹനം, ക്ഷമ, മാപ്പ്, ഉപകാരം, വിട്ടുവീഴ്ച ഇത്യാദി ഗുണങ്ങളായിരിക്കും അവരുടെ ആയുധങ്ങൾ. മുസ്‌ലിം (റ) നിവേദനം ചെയ്യുന്ന ഒരു ഹദീഥ് ഇപ്രകാരമാകുന്നു: നബിﷺയോട് ഒരാൾ ഇങ്ങിനെ പറയുകയുണ്ടായി: 'അല്ലാഹുവിന്റെ റസൂലേ, എനിക്ക് ചില കുടുംബങ്ങളുണ്ട്: ഞാനവരോട് കുടുംബബന്ധം പാലിക്കുന്നു. അവർ ബന്ധം മുറിക്കുകയും ചെയ്യുന്നു: ഞാൻ അവർക്ക് നന്മചെയ്യുന്നു, അവർ എന്നോട് തിന്മ ചെയ്യുന്നു; ഞാൻ അവരെക്കുറിച്ച് സഹനമവലംബിക്കുന്നു, അവരെന്നോട് വിഡ്ഢിത്തം പ്രവർത്തിക്കുന്നു (ഞാൻ എന്തുചെയ്യണം)?' നബിﷺ മറുപടി പറഞ്ഞു: 'താൻ പറഞ്ഞപ്രകാരമാണ് തന്റെ സ്ഥിതിയെങ്കിൽ, അവർക്ക് താൻ ചുടുവെണ്ണീർ തീറ്റുന്ന *(*)* മാതിരിയുണ്ടല്ലോ! താൻ അതേ സ്ഥിതിയിൽ നിലകൊള്ളുമ്പോഴെല്ലാം അവർക്കെതിരിൽ (തന്നെ സഹായിക്കുവാൻ) അല്ലാഹുവിങ്കൽ നിന്നുള്ള ഒരു പിന്തുണ തന്നോടൊപ്പം ഉണ്ടായിക്കൊണ്ടിരിക്കുന്നതാണ്.' (**فقال لئن كنت كما قلت فكأنما تسفهم الملّ ولا يزال**

*(*) ചുടുവെണ്ണീർ തിന്നുന്നവർക്ക് വേദന അനുഭവിക്കേണ്ടിവരുന്നത് പോലെ, അവർക്ക് നിന്റെ ഉപകാരം മൂലം പാപം അനുഭവിക്കേണ്ടി വരുമല്ലോ എന്ന് സാരം. (**رياض الصالحين**)*

معك من الله ظهير عليهم ما دمت على ذلك – رواه مسلم)

(2) അവർക്ക് അല്ലാഹു നൽകിയ കഴിവുകളിൽനിന്ന് (നല്ലകാര്യങ്ങളിൽ) അവർ ചിലവഴിക്കുന്നു. അഥവാ സക്കാത്ത് പോലെയുള്ള നിർബന്ധ കടമകൾ മാത്രമല്ല, സാധുക്കൾക്കും കഷ്ടപ്പെട്ടവർക്കും സഹായം നൽകുക, അല്ലാഹുവിന്റെ മാർഗങ്ങളിൽ വിനിയോഗിക്കുക മുതലായവയും അവർ ചെയ്യുന്നു.

(3) വ്യർത്ഥമായ വല്ലതും കേട്ടാൽ അതിൽ ശ്രദ്ധപതിക്കുകയോ, പങ്കെടുക്കുകയോ ചെയ്യാതെ അവർ തിരിഞ്ഞുപോകും. ഇസ്‌ലാമിന്റെ വീക്ഷണത്തിൽ അനാവശ്യവും, അനഭിലഷണീയവുമായ എല്ലാ കാര്യവും വ്യർത്ഥത്തിൽ ഉൾപ്പെടുന്നു. പരദൂഷണം, വ്യാജം, നിരർത്ഥമായ സംസാരം, ചീത്ത വാക്ക് മുതലായവയും, ക്വുർആനെയോ, നബി ﷺ യെയോ, ഇസ്‌ലാമിക സിദ്ധാന്തങ്ങളെയോ സംബന്ധിച്ച് പഴിവാക്കുകൾ പറയുന്നതുമെല്ലാം ഇതിൽ ഉൾപ്പെടുന്നു. ഇങ്ങനെയുള്ള വല്ല രംഗങ്ങളും അവരെ അഭിമുഖീകരിക്കുന്നപക്ഷം അവർ; ഞങ്ങൾക്ക് ഞങ്ങളുടെ കർമം, നിങ്ങൾക്ക് നിങ്ങളുടെ കർമം' (لنا اعمالنا ولكم اعمالكم) എന്നും 'ഞങ്ങൾക്ക് മൂഢജനങ്ങളുടെ ആവശ്യമില്ല' (لا نبتغي الجاهلين) എന്നും പറഞ്ഞു 'സലാം' കൊടുത്തു പിരിഞ്ഞുപോകുകയാണവർ ചെയ്യുക. ഹാ! എത്ര അനുകരണീയമായ സ്വഭാവങ്ങൾ!

വേദക്കാരായ ആളുകൾ, ഒറ്റയായും, കൂട്ടായും– ദൂരദേശങ്ങളിൽനിന്ന് പോലും– വന്നു നബി ﷺ യിൽ വിശ്വസിക്കുന്ന വസ്തുത വിവരിച്ചശേഷം, സ്വജനതയിൽനിന്നും അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന നിഷേധത്തിലും, കടുത്ത ശത്രുതയിലും വ്യാകുലപ്പെടേണ്ടതില്ലെന്ന് നബി ﷺ യെ സമാധാനിപ്പിക്കുന്നതാണ് അടുത്ത വചനം.

إِنَّكَ لَا تَهْدِى مَنْ أَحْبَبْتَ وَلَٰكِنَّ ٱللَّهَ يَهْدِى مَن يَشَآءُ ۚ وَهُوَ أَعْلَمُ بِٱلْمُهْتَدِينَ ﴿٥٦﴾

**﴾56﴿ (നബിയേ) നിശ്ചയമായും, നീ ഇഷ്ടപ്പെട്ടവരെ നീ നേർമാർഗത്തിലാക്കുകയില്ല; എങ്കിലും, അല്ലാഹു അവൻ ഉദ്ദേശിക്കുന്നവരെ നേർമാർഗത്തിലാക്കുന്നു. സൻമാർഗം പ്രാപിക്കുന്നവരെക്കുറിച്ച് അവൻ നല്ലവണ്ണം അറിയുന്നവനുമത്രെ.**

﴾56﴿ إِنَّكَ നിശ്ചയമായും നീ لَا تَهْدِي നീ നേർമാർഗത്തിലാക്കുകയില്ല مَنْ أَحْبَبْتَ നീ ഇഷ്ടപ്പെട്ടവരെ وَلَٰكِنَّ ٱللَّهَ എങ്കിലും അല്ലാഹു يَهْدِي അവൻ നേർമാർഗത്തിലാക്കുന്നു مَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവരെ وَهُوَ അവൻ, അവനാകട്ടെ أَعْلَمُ നല്ലവണ്ണം (ഏറ്റവും) അറിയുന്നവനാണ് بِٱلْمُهْتَدِينَ സന്മാർഗം പ്രാപിക്കുന്നവരെപ്പറ്റി

നബി തിരുമേനി ﷺ യുടെ ഏറ്റവും പ്രിയപ്പെട്ട പിതൃവ്യനും, സ്വന്തം പിതാവിന്റെ സ്ഥാനം ഏറ്റെടുത്തു പോറ്റിവളർത്തിയ പിതാവുമായ അബൂത്വാലിബിന്റെ സംഭവമാണ് ഈ ആയത്തിന്റെ അവതരണത്തിന് സന്ദർഭമായിരുന്നതെന്ന് ബുഖാരീ (റ), മുസ്‌ലിം (റ) മുതലായ പലരും ഉദ്ധരിക്കുന്ന ഹദീഥുകളിൽ നിന്ന് സ്പഷ്ടമാകുന്നു. അദ്ദേഹത്തിന് മരണം

ആസന്നമായപ്പോൾ, തിരുമേനി അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു 'എന്റെ പിതൃവ്യരേ! അല്ലാഹുവിന്റെ അടുക്കൽ താങ്കൾക്ക് വേണ്ടി ഞാൻ സാക്ഷ്യം വഹിക്കത്തക്കവണ്ണം ഒരു വാക്ക് (لا اله الا الله എന്ന തൗഹീദിന്റെ കലിമഃ) താങ്കൾ ഉച്ചരിക്കണം!' എന്നിങ്ങനെ അപാരമായ വികാരാവേശത്തോടുകൂടി പറയുകയുണ്ടായി. പക്ഷേ, ക്വുറയ്ശികളിൽ നിന്നുണ്ടായേക്കാവുന്ന പരിഹാസത്തിനാണദ്ദേഹം മുൻഗണന നൽകിയത്. തിരുമേനിയെ സംബന്ധിച്ചിടത്തോളം ഇതെത്രത്തോളം ഖേദകരമാണെന്ന് പറയേണ്ടതില്ലല്ലോ. ഈ സംഭവത്തെത്തുടർന്നാണ് ഈ വചനം അവതരിച്ചതെന്ന് വരുമ്പോൾ അതിന്റെ ഉള്ളടക്കത്തിന്റെ ഗൗരവവും, അഗാധതയും ഏറെക്കുറെ നമുക്ക് ഊഹിക്കാവുന്നതാണ്.

ചില ആളുകൾ നബി ﷺ യോട്: 'താങ്കൾ സത്യത്തിലാണെന്ന് ഞങ്ങൾക്കറിയാം; പക്ഷേ, താങ്കളെ പിൻപറ്റിയാൽ അറബികൾ ഞങ്ങളെ റാഞ്ചിക്കൊണ്ടു പോയ്ക്കളഞ്ഞേക്കും. (ബഹിഷ്കരിക്കും)' എന്ന് പറയുകയുണ്ടായതിനെ സൂചിപ്പിച്ചുകൊണ്ടും, ഇതുപോലെ ജനഭയം മുൻനിറുത്തി ഇസ്‌ലാമിനെ കൈവെടിയുന്നവരെ താക്കീത് ചെയ്തുകൊണ്ടും അല്ലാഹു പറയുന്നു:-

وَقَالُوٓا۟ إِن نَّتَّبِعِ ٱلْهُدَىٰ مَعَكَ نُتَخَطَّفْ مِنْ أَرْضِنَآ ۚ أَوَلَمْ نُمَكِّن لَّهُمْ حَرَمًا ءَامِنًا يُجْبَىٰٓ إِلَيْهِ ثَمَرَٰتُ كُلِّ شَىْءٍ رِّزْقًا مِّن لَّدُنَّا وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿٥٧﴾

**﴾57﴿ അവർ പറയുന്നു: '(മുഹമ്മദേ) തന്റെ കൂടെ ഞങ്ങൾ (ഈ) സൻമാർഗം പിൻതുടർന്നാൽ, ഞങ്ങൾ ഞങ്ങളുടെ നാട്ടിൽനിന്ന് റാഞ്ചി എടുക്കപ്പെടും.' എന്ന്!**

**നാം [അല്ലാഹു] ഒരു നിർഭയമായ 'ഹറം' [അലംഘനീയമായ പവിത്ര സ്ഥലം] അവർക്ക് സൗകര്യപ്പെടുത്തിക്കൊടുത്തിട്ടില്ലേ?! നമ്മുടെ പക്കൽനിന്നുള്ള ആഹാരമായി എല്ലാ വസ്തുക്കളുടെയും ഫലങ്ങൾ അവിടേക്ക് ശേഖരിച്ചു കൊണ്ടുവരപ്പെടുന്നു. എങ്കിലും, അവരിൽ അധികമാളുകളും അറിയുന്നില്ല.**

---

﴾57﴿ وَقَالُوا അവർ പറയുന്നു إِن نَّتَّبِعِ ഞങ്ങൾ പിൻപറ്റിയാൽ الْهُدَى സന്മാർഗം, നേർവഴി, മാർഗദർശനം مَعَكَ താങ്കളുടെ കൂടെ نُتَخَطَّفْ ഞങ്ങൾ റാഞ്ചി എടുക്കപ്പെടും, പറ്റിച്ചെടുക്കപ്പെടും مِنْ أَرْضِنَا ഞങ്ങളുടെ ഭൂമിയിൽ (നാട്ടിൽ) നിന്ന് أَوَلَمْ نُمَكِّن നാം സൗകര്യം ചെയ്തുകൊടുത്തിട്ടില്ലേ, സ്വാധീനം നൽകിയിട്ടില്ലേ لَهُمْ അവർക്ക് حَرَمًا ഒരു ഹറമിനെ (പവിത്രസ്ഥലത്തെ, അലംഘനീയമായ സ്ഥാനത്തെ) آمِنًا നിർഭയമായ, സ്വസ്ഥമായ, വിശ്വസനീയമായ, സുരക്ഷിതമായ يُجْبَى ശേഖരിച്ചു കൊണ്ടുവരപ്പെടുന്നു إِلَيْهِ അതിലേക്ക് ثَمَرَاتُ ഫലങ്ങൾ كُلِّ شَيْءٍ എല്ലാ വസ്തുക്കളുടെയും رِزْقًا ആഹാരമായിട്ട്, ഉപജീവനമായിട്ട് مِن لَّدُنَّا നമ്മുടെ പക്കൽനിന്നുള്ള وَلَٰكِنَّ أَكْثَرَهُمْ എങ്കിലും അവരിൽ അധികമാളും لَا يَعْلَمُونَ അവർ

അറിയുന്നില്ല.

---

മക്കഃ ഹറമിൽവെച്ച് യുദ്ധം രക്തച്ചൊരിച്ചൽ തുടങ്ങിയ യാതൊന്നും പാടില്ലാത്തതാകുന്നു. അവിടെ അഭയം പ്രാപിച്ചവരുടെ നേരെ കയ്യേറ്റം ചെയ്യാനും പാടില്ല. ഈ നിയമം ഇസ്‌ലാമിലും, ഇസ്‌ലാമിനുമുമ്പ് അറബികൾക്കിടയിലും അംഗീകരിക്കപ്പെട്ടതാണ്. എന്നിരിക്കെ, നബി ﷺ യിൽ വിശ്വസിക്കുകയും, അവിടുത്തെ പിൻപറ്റുകയും ചെയ്തത് നിമിത്തം അവിടെ നിവസിക്കുന്നവരെ ആരെങ്കിലും പുറത്താക്കുമെന്നോ കയ്യേറ്റം നടത്തുമെന്നോ പറയുന്നതിൽ ന്യായമില്ല. മക്കാ പരിസരങ്ങൾ കേവലം ഭക്ഷ്യോൽപാദക കേന്ദ്രമല്ലെങ്കിലും നാനാഭാഗങ്ങളിൽ നിന്നുമായി- പ്രത്യേകിച്ച് ത്വാഇഫിൽനിന്ന്- എല്ലാ ആവശ്യ വസ്തുക്കളും അവിടെ ഇറക്കുമതി ചെയ്യപ്പെടുന്നുണ്ട്. അന്നും ഇന്നും നടന്നുകൊണ്ടിരിക്കുന്ന ഒരു യാഥാർത്ഥ്യമത്രെ ഇത്. എന്നിരിക്കെ, ശത്രുക്കളുടെ ആക്രമണവും, ഉപരോധവും ക്വുറൈശികൾക്ക് ഭയപ്പെടേണ്ടതായിട്ടുമില്ല. പക്ഷേ, മിക്കവരും തങ്ങളുടെ ഭാവിനന്മയും വിജയമാർഗവും മനസ്സിലാക്കാതിരിക്കുകയാണ്.

وَكَمْ أَهْلَكْنَا مِن قَرْيَةٍۭ بَطِرَتْ مَعِيشَتَهَا ۖ

**﴾58﴿ ജീവിതരീതിയിൽ അഹങ്കരിച്ച എത്രയോ രാജ്യങ്ങളെ നാം നശിപ്പിച്ചിട്ടുണ്ട്;-**

فَتِلْكَ مَسَٰكِنُهُمْ لَمْ تُسْكَن مِّنۢ بَعْدِهِمْ إِلَّا قَلِيلًا ۖ وَكُنَّا نَحْنُ ٱلْوَٰرِثِينَ ﴿٥٨﴾

**എന്നിട്ടതാ, അവരുടെ [ആ രാജ്യക്കാരുടെ] വാസസ്ഥലങ്ങൾ! അവർക്ക് ശേഷം ദുർല്ലഭമായിട്ടല്ലാതെ അവയിൽ നിവസിക്കപ്പെടുകയുണ്ടായിട്ടില്ല. നാം തന്നെ അവയ്ക്ക് അവകാശികളായിത്തീരുകയും ചെയ്തു.**

---

﴾58﴿ وَكَمْ എത്രയോ, എത്രയാണ് أَهْلَكْنَا നാം നശിപ്പിച്ചിരിക്കുന്നു مِن قَرْيَةٍ രാജ്യത്തിൽനിന്ന് بَطِرَتْ അഹങ്കരിച്ചു, ഗർവ്വ് കാണിച്ചു مَعِيشَتَهَا അതിന്റെ ജീവിതരീതിയിൽ, ഉപജീവനക്രമത്തിൽ فَتِلْكَ എന്നിട്ടതാ مَسَاكِنُهُمْ അവരുടെ വാസസ്ഥലങ്ങൾ لَمْ تُسْكَنْ അവ നിവസിക്കപ്പെട്ടിട്ടില്ല, പാർപ്പുണ്ടായിട്ടില്ല. مِنۢ بَعْدِهِمْ അവരുടെ ശമനം إِلَّا قَلِيلًا അല്പമല്ലാതെ, ദുർല്ലഭമായിട്ടല്ലാതെ وَكُنَّا നാമായിത്തീരുകയും ചെയ്തു, نَحْنُ നാം തന്നെ الْوَارِثِينَ അനന്തരാവകാശികൾ

---

ജനങ്ങൾ ഐഹിക സുഖങ്ങളിൽ മതിമറന്നുപോകുക നിമിത്തം അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് വിധേയരാകുകയും, അങ്ങനെ ശിക്ഷമൂലം രാജ്യക്കാർ മുഴുവനും നശിപ്പിക്കപ്പെടുകയും ചെയ്ത സംഭവങ്ങൾ പലതും മുമ്പ് ഉണ്ടായിട്ടുണ്ട്. നശിപ്പിക്കപ്പെട്ട രാജ്യങ്ങൾ ഇന്നുവരെ- ചുരുങ്ങിയ തോതിലൊഴികെ- ജനവാസമില്ലാതെ ശൂന്യമായി കിടക്കുകയാണ്. അല്ലാഹുവല്ലാതെ അവയ്ക്കൊന്നും അവകാശപ്പെടുവാൻ പിൻഗാമികളില്ലാതെ അവ ശൂന്യമായിത്തീർന്നു. എന്നാൽ, അങ്ങനെ പല രാജ്യങ്ങളും നശിപ്പിക്കപ്പെട്ടിരിക്കുന്നത് തക്കതായ ന്യായം കൂടാതെയാണോ? ഒരിക്കലുമല്ല. കാരണം:-

وَمَا كَانَ رَبُّكَ مُهْلِكَ ٱلْقُرَىٰ حَتَّىٰ يَبْعَثَ فِىٓ أُمِّهَا رَسُولًا يَتْلُوا۟ عَلَيْهِمْ ءَايَٰتِنَا ۚ وَمَا كُنَّا مُهْلِكِى ٱلْقُرَىٰٓ إِلَّا وَأَهْلُهَا ظَٰلِمُونَ ﴿٥٩﴾

﴿59﴾ **(നബിയേ) നിന്റെ റബ്ബ്, രാജ്യങ്ങളുടെ കേന്ദ്രത്തില്‍ അവര്‍ക്ക് നമ്മുടെ ലക്ഷ്യങ്ങള്‍ ഓതിക്കേള്‍പ്പിക്കുന്ന ഒരു റസൂലിനെ നിയോഗിക്കുന്നത് വരേക്കും അവയെ [രാജ്യങ്ങളെ] നശിപ്പിക്കുന്നവനല്ല; രാജ്യക്കാര്‍ അക്രമികളായിരിക്കവെ അല്ലാതെ നാം [അല്ലാഹു] അവയെ നശിപ്പിക്കുന്നവരുമല്ല.**

وَمَآ أُوتِيتُم مِّن شَىْءٍ فَمَتَٰعُ ٱلْحَيَوٰةِ ٱلدُّنْيَا وَزِينَتُهَا ۚ وَمَا عِندَ ٱللَّهِ خَيْرٌ وَأَبْقَىٰٓ ۚ أَفَلَا تَعْقِلُونَ ﴿٦٠﴾

﴿60﴾ **വസ്തുവകകളായി നിങ്ങള്‍ക്ക് എന്തൊന്ന് നല്‍കപ്പെട്ടിട്ടുണ്ടെങ്കിലും അത് ഐഹികജീവിതത്തിന്റെ സുഖഭോഗവും, അതിന്റെ അലങ്കാരവും (മാത്രം) ആകുന്നു. അല്ലാഹുവിങ്കലുള്ളത് ഉത്തമമായതും കൂടുതല്‍ ശേഷിക്കുന്നതുമാണ്. എന്നിരിക്കെ, നിങ്ങള്‍ ബുദ്ധി കൊടു(ത്തു ചിന്തി)ക്കുന്നില്ലേ?!**

---

﴿59﴾ وَمَا كَانَ رَبُّكَ നിന്റെ റബ്ബല്ല مُهْلِكَ الْقُرَى രാജ്യങ്ങളെ നശിപ്പിക്കുന്നവന്‍ حَتَّى يَبْعَثَ അവന്‍ നിയോഗിക്കുന്നത് വരെ, അയക്കാതെ فِي أُمِّهَا അവയുടെ കേന്ദ്രത്തില്‍, മര്‍മസ്ഥാനത്ത് رَسُولًا ദൈവദൂതനെ, റസൂലിനെ يَتْلُو عَلَيْهِمْ അവര്‍ക്ക് അദ്ദേഹം ഓതിക്കൊടുക്കും آيَاتِنَا നമ്മുടെ ലക്ഷ്യങ്ങളെ وَمَا كُنَّا നാം അല്ലതാനും مُهْلِكِي الْقُرَى രാജ്യങ്ങളെ നശിപ്പിക്കുന്നവര്‍ إِلَّا وَأَهْلُهَا അവയില്‍ ആളുകള്‍ആയിട്ടില്ലാതെ ظَالِمُونَ അക്രമികള്‍ ﴿60﴾ وَمَا أُوتِيتُمْ നിങ്ങള്‍ക്ക് നല്‍കപ്പെട്ടിട്ടുള്ളത് (എന്തും) مِنْ شَيْءٍ വസ്തുവായിട്ട്, ഏത് വസ്തുവില്‍നിന്നും فَمَتَاعُ الْحَيَاةِ ജീവിതത്തിന്റെ സുഖഭോഗമാണ്, ഉപകരണമാണ് الدُّنْيَا ഐഹികമായ, ദുനിയാവിന്റെ وَزِينَتُهَا അതിന്റെ അലങ്കാരവും, മോടിയും وَمَا عِنْدَ اللَّهِ അല്ലാഹുവിന്റെ അടുക്കലുള്ളത് خَيْرٌ ഉത്തമമാണ്, കൂടുതല്‍ നല്ലതാണ് وَأَبْقَى ഏറ്റവും ശേഷിക്കുന്നതുമാണ് أَفَلَا تَعْقِلُونَ എന്നിരിക്കെ നിങ്ങള്‍ ബുദ്ധികൊടുക്കുന്നില്ലേ

---

ഭൗതികമായ സുഖസൗകര്യങ്ങള്‍ വേണ്ടത്ര ലഭിക്കുന്നത് തങ്ങളുടെ ഏറ്റവും വലിയ നേട്ടമായും, തങ്ങള്‍ക്ക് അല്ലാഹുവിങ്കല്‍ വലിയ സ്ഥാനമുണ്ടെന്നുള്ളതിന്റെ നാന്ദിയായും പലരും കരുതാറുണ്ട്. ഈ ധാരണ തികച്ചും തെറ്റാണ്. ഈ ജീവിതത്തില്‍ വെച്ച് ലഭിക്കുന്ന ഏത് സുഖഭോഗമാര്‍ഗങ്ങളും– അവ എത്രതന്നെ ഉന്നത തരമായിരുന്നാലും ശരി– നശ്വരമായ ഈ ജീവിതത്തില്‍മാത്രം ഉപയോഗപ്പെടുന്നതും, വെറും താല്‍ക്കാലികങ്ങളുമാകുന്നു, പരലോകത്തുവെച്ച് ലഭിക്കുവാനിരിക്കുന്ന സുഖഭോഗങ്ങളാകട്ടെ, ഏത് നിലക്കും അവയെക്കാള്‍ എത്രയോ ഉന്നതവും, ഉല്‍കൃഷ്ടവുമായിരിക്കും. അവ നാശത്തിന് വിധേയമാകാതെ എന്നെന്നും നിലനില്‍ക്കുന്നതുമായിരിക്കും.

## വിഭാഗം - 7

أَفَمَن وَعَدۡنَٰهُ وَعۡدًا حَسَنًا فَهُوَ لَٰقِيهِ كَمَن مَّتَّعۡنَٰهُ مَتَٰعَ ٱلۡحَيَوٰةِ ٱلدُّنۡيَا ثُمَّ هُوَ يَوۡمَ ٱلۡقِيَٰمَةِ مِنَ ٱلۡمُحۡضَرِينَ ﴿٦١﴾

**﴾61﴿ അപ്പോൾ, ഏതൊരുവനോട് നാം നല്ലൊരു വാഗ്ദാനം ചെയ്യുകയും, എന്നിട്ട് അവനത് കണ്ടെത്തി (അനുഭവി)ക്കുന്നവനായിരിക്കുകയും ചെയ്യുന്നുവോ അവൻ, ഐഹിക ജീവിതത്തിന്റെ സുഖഭോഗം നാം അനുഭവിപ്പിച്ചുകൊടുക്കുകയും, പിന്നീട് ക്വിയാമത്ത് നാളിൽ താൻ (ശിക്ഷക്ക്) ഹാജറാക്കപ്പെടുന്നവരിൽ ഉൾപ്പെടുകയും ചെയ്യുന്നവനെപ്പോലെയാണോ?!**

---

﴾61﴿ أَفَمَنْ അപ്പോൾ ഒരുവനാണോ, ആരാണോ وَعَدْنَاهُ നാം അവനോട് വാഗ്ദാനം ചെയ്തു وَعْدًا حَسَنًا നല്ലൊരു വാഗ്ദാനം فَهُوَ എന്നിട്ടവൻ لاَقِيهِ അതിനെ കാണുന്നവനാണ്, അനുഭവിക്കുന്നവനാണ് كَمَنْ ഒരുവനെപ്പോലെ مَتَّعْنَاهُ നാമവന് സുഖഭോഗം നൽകി, അനുഭവിപ്പിച്ചു مَتَاعَ الْحَيَاةِ ജീവിതത്തിന്റെ സുഖഭോഗം الدُّنْيَا ഐഹികമായ ثُمَّ هُوَ പിന്നെ അവൻ يَوْمَ الْقِيَامَةِ ക്വിയാമത്ത് നാളിൽ مِنَ الْمُحْضَرِينَ ഹാജരാക്കപ്പെടുന്നവരിൽ പെട്ടവനുമാണ്

---

സൻമാർഗത്തിൽ ചരിക്കുന്ന സത്യവിശ്വാസികൾക്ക് അല്ലാഹു ഏറ്റിട്ടുള്ള മഹത്തായ വാഗ്ദാനങ്ങളിൽ വിശ്വസിക്കുകയും, അതിനർഹരായിത്തീരുകയും, അങ്ങനെ അത് ലഭിക്കുവാൻ ഭാഗ്യമുണ്ടായിരിക്കുകയും ചെയ്യുന്നവരും- ക്ഷണികമായ ഐഹിക സൗഖ്യങ്ങളിൽ അവരുടെ നില കേവലം മോശമായിരുന്നാലും ശരി- ഐഹികജീവിതത്തിൽ എല്ലാവിധ സുഖസൗകര്യങ്ങളും ലഭിച്ചിട്ടുണ്ടെങ്കിലും പരലോകത്ത് ശിക്ഷാർഹരായിത്തീരുന്ന കേഡികളും ഒരിക്കലും സമമല്ല. സുഖസമ്പൂർണമായ ഐഹികജീവിതം അവസാനിച്ചതിനെത്തുടർന്ന് യാതൊരുതരത്തിലുള്ള ശിക്ഷാനടപടികളും ഭാവിയിൽ അനുഭവപ്പെടുവാനില്ലെന്ന് സങ്കൽപ്പിച്ചാൽപോലും ഒരുക്കമില്ലാത്ത പരലോകജീവിതത്തിലെ സുഖാനുഭവങ്ങൾക്ക് വേണ്ടി മനുഷ്യൻ യത്നിക്കേണ്ടതുണ്ട്. എന്നിരിക്കെ, അവിടെവെച്ച് ശാശ്വതവും കഠിനകഠോരവുമായ ശിക്ഷാനടപടികൂടി നേരിടാനിരിക്കുന്ന സ്ഥിതിക്ക് തീർച്ചയായും അവൻ അതിനുള്ള മാർഗം അവലംബിക്കേണ്ടതല്ലേ?! പരലോകത്തിൽ ശിക്ഷാർഹരായുള്ളവർ നേരിടേണ്ടി വരുന്ന ചില സന്ദർഭങ്ങൾ ചുവടെ വിവരിക്കുന്നു:-

وَيَوۡمَ يُنَادِيهِمۡ فَيَقُولُ أَيۡنَ شُرَكَآءِيَ ٱلَّذِينَ كُنتُمۡ تَزۡعُمُونَ ﴿٦٢﴾

**﴾62﴿ അവരെ അവൻ [അല്ലാഹു] വിളിച്ചു (ഇങ്ങനെ) പറയുന്ന ദിവസം (ഓർക്കുക); 'നിങ്ങൾ ജല്പിച്ചുകൊണ്ടിരുന്നതായ എന്റെ പങ്കുകാർ എവിടെ?!'**

قَالَ ٱلَّذِينَ حَقَّ عَلَيۡهِمُ ٱلۡقَوۡلُ رَبَّنَا هَٰٓؤُلَآءِ ٱلَّذِينَ أَغۡوَيۡنَآ أَغۡوَيۡنَٰهُمۡ كَمَا غَوَيۡنَاۖ تَبَرَّأۡنَآ إِلَيۡكَۖ مَا كَانُوٓاْ إِيَّانَا يَعۡبُدُونَ ﴿٦٣﴾

《63》 (അന്ന്) ഏതൊരുത്തരുടെ മേൽ (ശിക്ഷയുടെ) വാക്ക് അവകാശപ്പെട്ടിരിക്കുന്നുവോ അവർ പറയുന്നതാണ്; 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾ വഴി തെറ്റിച്ചിട്ടുള്ളവർ (ഇതാ) ഇക്കൂട്ടരാണ്. ഞങ്ങൾ സ്വയം വഴി തെറ്റിയതുപോലെ, ഞങ്ങൾ അവരെയും വഴിതെറ്റിച്ചതാണ്. (അവരെ സംബന്ധിച്ച്) നിന്റെ അടുക്കലേക്ക് ഞങ്ങൾ (ഇതാ) ഉത്തരവാദമൊഴിഞ്ഞുതന്നു; ഞങ്ങളെ അവർ ആരാധിച്ചുവരികയായിരുന്നില്ല.'

وَقِيلَ ٱدۡعُواْ شُرَكَآءَكُمۡ فَدَعَوۡهُمۡ فَلَمۡ يَسۡتَجِيبُواْ لَهُمۡ وَرَأَوُاْ ٱلۡعَذَابَۚ لَوۡ أَنَّهُمۡ كَانُواْ يَهۡتَدُونَ ﴿٦٤﴾

《64》 'നിങ്ങളുടെ (ആരാധ്യൻമാരായ) പങ്കുകാരെ വിളിക്കുവിൻ!' എന്ന് പറയപ്പെടുകയും ചെയ്യും; അപ്പോൾ അവർ വിളി(ച്ചു നോ)ക്കും, എന്നാലവർ തങ്ങൾക്ക് ഉത്തരം നൽകുന്നതല്ല; ശിക്ഷയെ അവർ (അനുഭവത്തിൽ) കാണുകയും ചെയ്യുന്നതാണ്. 'തങ്ങൾ സൻമാർഗം പ്രാപിച്ചിരുന്നുവെങ്കിൽ കൊള്ളാമായിരുന്നു.' (എന്നവർ കൊതിക്കും)!

---

《62》 وَيَوْمَ يُنَادِيهِمْ അവരെ അവൻ വിളിക്കുന്ന ദിവസം فَيَقُولُ എന്നിട്ടവൻ പറയും أَيْنَ شُرَكَائِيَ എന്റെ പങ്കുകാർ എവിടെ الَّذِينَ كُنتُمْ تَزْعُمُونَ നിങ്ങൾ ജല്പിച്ചിരുന്ന 《63》 قَالَ الَّذِينَ യാതൊരു കൂട്ടർ പറയുന്നതാണ് حَقَّ عَلَيْهِمُ അവരിൽ അവകാശപ്പെട്ടു, സ്ഥിരപ്പെട്ടിരിക്കുന്നു الْقَوْلُ വാക്ക്, വാക്യം رَبَّنَا ഞങ്ങളുടെ റബ്ബേ هَٰؤُلَاءِ ഇക്കൂട്ടരാണ് الَّذِينَ أَغْوَيْنَا ഞങ്ങൾ വഴിതെറ്റിച്ചവർ أَغْوَيْنَاهُمْ അവരെ ഞങ്ങൾ വഴിതെറ്റിച്ചു كَمَا غَوَيْنَا ഞങ്ങൾ വഴി തെറ്റിയതുപോലെ تَبَرَّأْنَا ഞങ്ങൾ ഉത്തരവാദിത്വം ഒഴിഞ്ഞു, കുറ്റം ഒഴിഞ്ഞു إِلَيْكَ നിങ്കലേക്ക്, നിന്റെ അടുക്കൽ | مَا كَانُوا അവരായിരുന്നില്ല إِيَّانَا ഞങ്ങളെ يَعْبُدُونَ ആരാധിക്കും 《64》 وَقِيلَ പറയപ്പെടുകയും ചെയ്യും | ادْعُوا നിങ്ങൾ വിളിക്കുവിൻ, പ്രാർത്ഥിക്കുവിൻ شُرَكَاءَكُمْ നിങ്ങളുടെ പങ്കാളികളെ فَدَعَوْهُمْ അപ്പോൾ അവർ അവരെ വിളിക്കും | فَلَمْ يَسْتَجِيبُوا അപ്പോഴവർ ഉത്തരം നൽകുകയില്ല لَهُمْ അവർക്ക് | وَرَأَوُا അവർ കാണുകയും ചെയ്യും الْعَذَابَ ശിക്ഷ | لَوْ أَنَّهُمْ كَانُوا അവരായിരുന്നെങ്കിൽ (കൊള്ളാമായിരുന്നു) يَهْتَدُونَ നേർമാർഗം പ്രാപിച്ചിരുന്നു (എങ്കിൽ)

---

അല്ലാഹുവിന്റെ ശിക്ഷക്ക് ബാധ്യസ്ഥരായ ശിർക്കിന്റെ നേതാക്കളും, പ്രചാരകൻമാരുമാണ് 'വാക്കിന്നവകാശപ്പെട്ടവർ' (الَّذِينَ حَقَّ عَلَيْهِمُ الْقَوْلُ) എന്ന് പറഞ്ഞത് കൊണ്ടുദ്ദേശ്യം. ശിർക്കിന്റെ നേതാക്കളെയും, നീതൻമാരെയും വഷളാക്കുവാനായി, ആരാധകൻമാരോട് ചോദിക്കുന്ന

ചോദ്യമാണ് 62-ാം വചനത്തിൽ കാണുന്നത്. ഈ ചോദ്യം തന്നെ അവർക്കൊരു അസഹ്യമായ ശിക്ഷയായിരിക്കുമെന്ന് പറയേണ്ടതില്ല. ഈ അവസരത്തിൽ തങ്ങളുടെ കുറ്റത്തിൽ വല്ല ഇളവും ലഭിച്ചെങ്കിലോ എന്ന ഭാവേന നേതാക്കളായ ആരാധ്യൻമാർ അല്ലാഹുവിന്റെ മുമ്പിൽ ബോധിപ്പിക്കുന്ന മറുപടിയാണ് 63-ാം വചനത്തിലുള്ളത്. 'ഞങ്ങൾ ഏതായാലും സ്വയം പിഴച്ചുപോയി, അപ്രകാരം അവരും ആയിത്തീരട്ടെ എന്നുവെച്ച് അവരെയും ആ പിഴവിലേക്ക് പ്രേരിപ്പിച്ചു. അതിൽ കവിഞ്ഞു ഞങ്ങളൊന്നും ചെയ്തിട്ടില്ല. അവർ ഞങ്ങളുടെ നിർബന്ധംകൊണ്ടും ശക്തികൊണ്ടും വഴിപിഴച്ചതല്ല, വാസ്തവത്തിൽ അവർ ഞങ്ങളെ ആരാധിച്ചു വന്നിട്ടുമില്ല. അവർ തങ്ങളുടെ തന്നിഷ്ടപ്രകാരം വിഗ്രഹങ്ങൾ തുടങ്ങിയ മറ്റ് പലതിനെയുമാണ് ആരാധിച്ചിരുന്നത്, അത്കൊണ്ട് അവരുടെ കുറ്റത്തിന് ഞങ്ങൾ ഉത്തരവാദപ്പെട്ടവരല്ല. ഞങ്ങളുടെ നിരപരാധിത്വം ഞങ്ങളിതാ ബോധിപ്പിക്കുന്നു.' എന്നൊക്കെയാണ് അവരുടെ മറുപടിയുടെ സാരം.

പരദൈവാരാധകൻമാരുടെ നിസ്സഹായതയും, വഷളത്തവും കൂടുതൽ സ്പഷ്ടമാക്കത്തക്കവണ്ണം അവരുടെ ആരാധ്യവസ്തുക്കളെ വിളിച്ചപേക്ഷിക്കുവാൻ അവരോട് കൽപിക്കപ്പെടുമെന്നും, അതിരില്ലാത്ത പരിഭ്രമത്തിലും ദുഃഖത്തിലും മുഴുകിയ അവർ അവയെ വിളിച്ചുനോക്കുമ്പോൾ അവ ഉത്തരം നൽകുകപോലും ചെയ്കയില്ലെന്നുമാണ് 64-ാം വചനം കാണിക്കുന്നത്. ഇവിടെ വെച്ച് ഇരുകൂട്ടരും- ആരാധകരും നീതരുമായുള്ളവരും, നേതാക്കളും ആരാധ്യൻമാരുമായുള്ളവരും എല്ലാം തന്നെ- കൊതിച്ചുപോകും; ഹാ! തങ്ങൾ സൻമാർഗം പ്രാപിച്ചിരുന്നുവെങ്കിൽ എത്ര നന്നായേനെ എന്ന്.

അല്ലാഹുവിന്റെ തിരുസന്നിധിയിൽ വിചാരണക്കായി എല്ലാവരും ഹാജരാക്കപ്പെടുന്ന അതിഗുരുതരമായ ഘട്ടത്തിൽ- സജ്ജനങ്ങൾ, ദുർജ്ജനങ്ങൾ, വിശ്വാസികൾ, അവിശ്വാസികൾ എന്നിങ്ങനെയുള്ള എല്ലാ വിഭാഗക്കാരും, പ്രവാചകൻമാരും, സാക്ഷികളും ഒന്നടങ്കം സമ്മേളിപ്പിക്കപ്പെടുന്ന ആ വമ്പിച്ച മഹാസദസ്സിൽ -അല്ലാഹു ചോദിക്കുന്ന മറ്റൊരു ചോദ്യം തുടർന്നു പറയുന്നു:

وَيَوْمَ يُنَادِيهِمْ فَيَقُولُ مَاذَآ أَجَبْتُمُ ٱلْمُرْسَلِينَ ﴿٦٥﴾

**﴾65﴿ അവരെ വിളിച്ചു 'എന്താണ് നിങ്ങൾ മുർസലുകൾക്ക് ഉത്തരം നൽകിയത്?' എന്ന് അവൻ [അല്ലാഹു] പറയുന്ന ദിവസം (ഓർക്കുക)!-**

فَعَمِيَتْ عَلَيْهِمُ ٱلْأَنۢبَآءُ يَوْمَئِذٍ فَهُمْ لَا يَتَسَآءَلُونَ ﴿٦٦﴾

**﴾66﴿ അന്നത്തെ ദിവസം, വർത്തമാനങ്ങൾ അവർക്ക് അന്ധമായിരിക്കുന്നതാണ്; അതിനാൽ, അവർ അന്യോന്യം (യാതൊന്നും) ചോദിച്ചറിയുകയില്ല.**

فَأَمَّا مَن تَابَ وَءَامَنَ وَعَمِلَ صَـٰلِحًا فَعَسَىٰٓ أَن يَكُونَ مِنَ

**﴾67﴿ എന്നാൽ, ആർ പശ്ചാത്തപിക്കുകയും, വിശ്വസിക്കുകയും, സൽക്കർമം പ്രവർത്തിക്കുകയും ചെയ്തിരിക്കുന്നുവോ അവൻ, വിജയികളിൽ പെട്ടവനായേക്കാവുന്നതാണ്.**

ٱلْمُفْلِحِينَ ﴿٦٧﴾

﴿65﴾ وَيَوْمَ يُنَادِيهِمْ അവൻ അവരെ വിളിക്കുന്ന ദിവസം فَيَقُولُ എന്നിട്ട് പറയും مَاذَا എന്താണ്, എന്തൊന്നാണ് أَجَبْتُمُ നിങ്ങൾ ഉത്തരം (മറുപടി) നൽകി الْمُرْسَلِينَ മുർസലുകൾക്ക് ﴿66﴾ فَعَمِيَتْ അപ്പോൾ അന്ധമായിരിക്കുന്നതാണ് عَلَيْهِمُ അവർക്ക്, അവരിൽ الْأَنبَاءُ വർത്തമാനങ്ങൾ يَوْمَئِذٍ അന്ന്, ആ ദിവസം فَهُمْ അതിനാൽ അവർ لَا يَتَسَاءَلُونَ അവര ന്യോന്യം ചോദിച്ചറിയുകയില്ല ﴿67﴾ فَأَمَّا مَن تَابَ എന്നാൽ ആർ പശ്ചാത്തപിച്ചുവോ, പശ്ചാത്തപിച്ചവൻ وَآمَنَ വിശ്വസിക്കുകയും وَعَمِلَ പ്രവർത്തിക്കുകയും صَالِحًا സൽക്കർമ്മം, നല്ലത് فَعَسَىٰ أَن يَكُونَ അവനായേക്കാം مِنَ الْمُفْلِحِينَ വിജയികളിൽ, ഭാഗ്യവാൻമാരിൽ (പെട്ടവൻ)

---

പ്രവാചകൻമാരെ നിഷേധിച്ച് വന്ന അവർക്ക് അല്ലാഹുവിന്റെ ഭാഗത്ത്നിന്നുള്ള ഈ ചോദ്യത്തിന് ഉത്തരമായി ഒരക്ഷരം ഉരിയാടുവാനാകട്ടെ, തങ്ങൾ അനുവർത്തിച്ചുവന്ന നയത്തിന് എന്തെങ്കിലും ന്യായീകരണമോ, ഒഴികഴിവോ സമർപ്പിക്കുവാനാകട്ടെ സാധ്യമാകുന്നതല്ല. എന്താണ് പറയേണ്ടതെന്ന് ഒരെത്തും പിടിയും കിട്ടാതെ അവർ കുഴങ്ങുന്നതാണ്. ഐഹികജീവിതത്തിലെ പതിവനുസരിച്ച് ആരോടെങ്കിലും വല്ലതും ചോദിക്കുവാനോ, അന്വേഷിക്കുവാനോ, അപേക്ഷിക്കുവാനോ സാധ്യമാകുമോ? അതും സാധ്യമല്ല. അല്ലാഹുവിന്റെ സൃഷ്ടികളിൽവെച്ച് ഏറ്റവും ഉൽകൃഷ്ടരായ പ്രവാചകൻമാർപോലും വമ്പിച്ച പരിഭ്രമത്തിലായിത്തീരുന്ന ആ ഘട്ടത്തിൽ, സൃഷ്ടികളിൽവെച്ച് ഏറ്റവും നികൃഷ്ടരായ ആ മഹാപാപികൾക്ക് വല്ല മനസ്സമാധാനത്തിനും അവകാശമുണ്ടാകുന്നതെങ്ങനെ?! പ്രവാചകൻമാരുടെ അന്നത്തെ നിലയെ സംബന്ധിച്ച് അല്ലാഹു സൂറത്തുൽ മാഇദഃയിൽ ഇപ്രകാരം പറയുന്നു:-

يَوْمَ يَجْمَعُ اللَّهُ الرُّسُلَ فَيَقُولُ مَاذَا أُجِبْتُمْ قَالُوا لَا عِلْمَ لَنَا إِنَّكَ أَنتَ عَلَّامُ الْغُيُوبِ – المائدة : ١٠٩

(അല്ലാഹു റസൂലുകളെ ഒരുമിച്ചുകൂട്ടുന്ന ദിവസം! എന്നിട്ടവരോട് അവൻ പറയും; 'നിങ്ങൾക്ക് എന്താണ് ഉത്തരം നൽകപ്പെട്ടത്?' അവർ പറയുന്നതാണ്: 'ഞങ്ങൾക്ക് അറിവില്ല. നിശ്ചയമായും നീ തന്നെയാണ് അദൃശ്യകാര്യങ്ങളെ ധാരാളം അറിയുന്നവൻ) എന്നിരിക്കെ മറ്റുള്ളവരുടെ പരിഭ്രമത്തെക്കുറിച്ച് പറയേണ്ടതുണ്ടോ?!

ഏത് ഭയങ്കര കുറ്റം ചെയ്തവനാകട്ടെ, പശ്ചാത്തപിച്ചു മടങ്ങുകയും, സത്യവിശ്വാസം കൈകൊള്ളുകയും, നല്ല കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്യുന്നപക്ഷം അവർക്ക് രക്ഷയുണ്ട്. അങ്ങനെയുള്ളവർ സൽഭാഗ്യവാന്മാരാണ്, വിജയികളാണ്. പരമകാരുണികനും അത്യുദാരനുമായ അല്ലാഹു 'ആയേക്കാം' (عَسَىٰ أَن يَكُونَ) എന്ന് പറഞ്ഞാൽ അക്കാര്യം സുദൃഢം തന്നെയാണെന്ന് ഉറപ്പിക്കാവുന്നതാണ്. അന്നത്തെ ദിവസം അവൻ നമുക്കെല്ലാം വിജയവും, രക്ഷയും നൽകി അനുഗ്രഹിക്കട്ടെ. ആമീൻ.

وَرَبُّكَ يَخْلُقُ مَا يَشَاءُ وَيَخْتَارُ ۗ مَا كَانَ لَهُمُ الْخِيَرَةُ ۚ

**﴿68﴾ നിന്റെ റബ്ബ്, അവൻ ഉദ്ദേശിക്കുന്നത് സൃഷ്ടിക്കുകയും, തിരഞ്ഞെടുക്കുകയും ചെയ്യുന്നു. അവർക്ക് [സൃഷ്ടികൾക്ക്] തിരഞ്ഞെടുപ്പിനവകാശമില്ല.**

**അവർ പങ്ക് ചേർക്കുന്നതിൽനിന്ന് അല്ലാഹു മഹാ പരിശുദ്ധനും, അത്യു ന്നതനായുള്ളവനുമത്രെ!**

سُبْحَـٰنَ ٱللَّهِ وَتَعَـٰلَىٰ عَمَّا يُشْرِكُونَ ﴿٦٨﴾

---

﴿68﴾ وَرَبُّكَ നിന്റെ റബ്ബ്, രക്ഷിതാവ് يَخْلُقُ സൃഷ്ടിക്കുന്നു مَا يَشَاءُ അവൻ ഉദ്ദേശിക്കു ന്നത് وَيَخْتَارُ തിരഞ്ഞെടുക്കുകയും ചെയ്യുന്നു مَا كَانَ لَهُمُ അവർക്കില്ല, അവർക്ക് ആകാവതല്ല (അ വകാശമില്ല) الْخِيَرَةُ തിരഞ്ഞെടുക്കൽ سُبْحَانَ اللَّهِ അല്ലാഹു മഹാപരിശുദ്ധൻ وَتَعَالَى അവൻ അത്യുന്നതനുമാകുന്നു, അതീതനാകുകയും ചെയ്തിരിക്കുന്നു عَمَّا يُشْرِكُونَ അവർ പങ്കു ചേർക്കുന്നതിൽനിന്ന്

---

എന്തെല്ലാമാണ് സൃഷ്ടിക്കേണ്ടത്, എങ്ങനെയെല്ലാമാണത് സൃഷ്ടിക്കേണ്ടത്, ഏതെല്ലാം കാര്യങ്ങളാണ് നടപ്പിൽ വരുത്തേണ്ടത്, ഏതിനൊക്കെയാണ് മുൻഗണന നൽകേണ്ടത്, എന്നി ങ്ങനെയുള്ള ഒന്നിലുംതന്നെ, അവന്റെ ഉദ്ദേശമനുസരിച്ച് അവൻ പ്രവർത്തിക്കുകയല്ലാതെ, അതിൽ മറ്റാരുടെയെങ്കിലും ഇഷ്ടത്തിനോ, അഭിപ്രായത്തിനോ യാതൊരുവിധ പങ്കുമില്ല തന്നെ. എന്നിരിക്കെ, അവനെ സംബന്ധിക്കുന്ന ഏതെങ്കിലും കാര്യത്തിൽ മറ്റൊരാളെ പങ്കാ ളിയായി ഗണിക്കുന്ന പ്രശ്നമേ ഇല്ല. അങ്ങനെയുള്ള ഏത് സങ്കൽപ്പത്തിനും അവൻ അതീ തനാകുന്നു, പരിശുദ്ധനാകുന്നു, അത്യുന്നതനാകുന്നു. ഒരു അറബിക്കവി പറഞ്ഞതെത്ര വാസ്തവം!

اَلْعَبْدُ ذُوضجْرٍ وَالرَّبُّ ذُوقَدْرٍ وَالدَّهْرُ ذُودُوَلٍ وَالرِّزْق مقْسُومٌ

وَالخيرُ اَجْمَعُ فِيمَا اخْتَارَ خَالِقُنَا وَفِي اخْتِيَارِ سِوَاهُ اللَّوْمُ وَالشُّؤمُ

(സാരം:- അടിയാൻ മടുപ്പ് ബാധിക്കുന്നവനത്രെ; റബ്ബാകട്ടെ, എല്ലാം നിർണയിക്കുന്നവനും! കാലം മാറിക്കൊണ്ടിരിക്കുന്നതും, ആഹാരം ഭാഗിച്ചുകൊടുക്കപ്പെടുന്നതുമാണ്. നന്മ മുഴു വനും സ്ഥിതിചെയ്യുന്നത് നമ്മുടെ സ്രഷ്ടാവ് തിരഞ്ഞെടുക്കുന്നതിലത്രെ. മറ്റുള്ളവർ തിരഞ്ഞെടുക്കു ന്നതിലാണ് ആക്ഷേപവും ദുശ്ശകുനവുമുള്ളത്.)

68-ാം ആയത്തിന്റെ വെളിച്ചത്തിൽ അൽപം ചിന്തിച്ചുനോക്കുക. വരാനിരിക്കുന്ന കാര്യ ങ്ങളെയോ, മറഞ്ഞ സംഗതികളെയോ അറിയേണ്ടതിനും, കാര്യകാരണബന്ധങ്ങൾക്കതീതമായ മാർഗങ്ങളിൽകൂടി ഉദ്ദേശങ്ങൾ സാധിക്കേണ്ടതിനുംവേണ്ടി, പലതരം പ്രശ്നക്കാരെ-- അവർ ഏതുപേരിൽ അറിയപ്പെട്ടാലും ശരി- സമീപിക്കുന്നതും, അവരിൽ വിശ്വാസമർപ്പിക്കുന്നതും വമ്പിച്ച വിഡ്ഢിത്തം മാത്രമല്ല, മഹാപാപംകൂടിയാണെന്ന് കാണാം. 'അവർ പങ്ക് ചേർക്കു ന്നതിൽനിന്നും അല്ലാഹു മഹാപരിശുദ്ധനും പരമോന്നതനുമാണ്' എന്ന് ആയത്തിന്റെ അവസാനത്തിൽ പറഞ്ഞത് നോക്കുമ്പോൾ, ഇത്തരം പ്രവൃത്തികൾ ശിർക്കിന്റെ ഇനത്തിൽ ഉൾപ്പെ ട്ടേക്കുമെന്നുകൂടി മനസ്സിലാക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടുതന്നെയാണ് പ്രശ്നക്കാരെ സംബ ന്ധിച്ച് നബി ﷺ വളരെ താക്കീതുകൾ നല്കുന്നതും.

مَن اتى عرافا فسأله عن شيء لم يقبل له صلوة اربعين ليلة ـ مسلم

(ആരെങ്കിലും ഒരു 'അർറാഫി' ന്റെ -അഥവാ പ്രശ്നക്കാരന്റെ -അടുക്കൽ ചെന്നു അവ നോട് വല്ല കാര്യത്തെക്കുറിച്ചും ചോദിക്കുന്നപക്ഷം നാൽപത് ദിവസത്തെ നമസ്കാരം അവന് സ്വീകരിക്കപ്പെടുന്നതല്ല.) മറഞ്ഞ കാര്യങ്ങളോ, ഭാവികാര്യങ്ങളോ ഏതെങ്കിലും പ്രകാരത്തിൽ ഗണിച്ചുപറയുന്ന എല്ലാവർക്കും ഉപയോഗിക്കുന്ന പേരാണ് 'അർറാഫ്' (**عراف**). മറഞ്ഞ കാര്യ ങ്ങൾ അറിയാമെന്ന് കരുതപ്പെടുന്ന പുരോഹിതൻമാരായ ഗണിതക്കാർക്ക് 'കാഹിൻ' (**كاهن**) എന്നും പറയപ്പെടും. 'കാഹിനി'ന്റെ അടുക്കൽ പോകുകയും, അവൻ പറഞ്ഞത് വിശ്വസിക്കു കയും ചെയ്യുന്നവൻ മുഹമ്മദ് നബിﷺക്ക് അവതരിക്കപ്പെട്ടതിൽനിന്നും ബന്ധമറ്റുപോകുന്ന താണ്' എന്ന് ഇമാം അഹ്മദും (റ) അബൂദാവൂദും (റ) രിവായത്ത് ചെയ്തിട്ടുള്ള ഒരു ഹദീഥിൽ വന്നിട്ടുണ്ട്.

വല്ല പ്രധാനപ്പെട്ട കാര്യങ്ങളിലും ഏർപ്പെടുവാൻ ഉദ്ദേശിക്കുന്നവൻ, അക്കാര്യം തനിക്ക് ഗുണകരമായിരിക്കുമോ, ദോഷകരമായിരിക്കുമോ എന്നറിയാതെ വിഷമിക്കുന്നപക്ഷം, അവന് മനസ്സമാധാനം ലഭിക്കുവാൻ നബിﷺ നിർദ്ദേശിച്ചിട്ടുള്ള മാർഗമാണ് 'ഇസ്തിഖാറത്ത്' (**الاسخارة**). ഗുണകരമായത് കാണിച്ചുതരുവാൻ അല്ലാഹുവിനോട് തേടുക എന്നത്രെ ഈ വാക്കിന്റെ വിവക്ഷ. ഇസ്തിഖാറത്തിന്റെ ഏറ്റവും നല്ല രൂപം ഇമാം ബുഖാരീ (റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ നബിﷺ നമുക്ക് പഠിപ്പിച്ചുതന്നിരിക്കുന്നു. അതിപ്രകാരമാണ്:-

**عن جابر بن عبد الله رضي الله عنهما قال كان رسول الله صلى الله عليه وسلم يعلمنا الإستخارة فى الأمور كما يعلمنا السورة من القرآن يقول إذا هم أحدكم بالأمر فليركع ركعتين من غير الفريضة ثم ليقل اللهم إنى أستخيرك بعلمك وأستقدرك بقدرتك وأسألك من فضلك العظيم فإنك تقدر ولا أقدر وتعلم ولا أعلم وأنت علام الغيوب اللهم إن كنت تعلم أن هذا الأمر خير لي في دينى ومعاشي وعاقبة أمري فاقدره لى ويسره لى ثم بارك لى فيه وإن كنت تعلم أن هذا الأمر شر لى في دينى ومعاشي وعاقبة أمرى فاصرفه عنى واصرفنى عنه واقدر لى الخير حيث كان ثم رضني به قال ويسمى حاجته – رواه البخارى**

(സാരം: ജാബിർ (റ) പറയുന്നു: ക്വുർആനിലെ സൂറത്ത് പഠിപ്പിച്ചു തരുന്നത് പോ ലെ- അത്ര പ്രാധാന്യം കൽപിച്ചുകൊണ്ട്- എല്ലാ കാര്യങ്ങളിലും 'ഇസ്തിഖാറത്ത്' -നല്ല തിനെ തേടൽ- ചെയ്യേണ്ട ക്രമം നബിﷺ ഞങ്ങൾക്ക് പഠിപ്പിച്ചുതന്നിരുന്നു. അവിടുന്ന് ഇങ്ങനെ പറഞ്ഞിരുന്നു: 'നിങ്ങളിൽ ഒരാൾ ഒരു കാര്യത്തിന് ഉദ്ദേശിച്ചാൽ അവൻ 'ഫർദ്' (നിർബന്ധ) നമസ്കാരമല്ലാത്ത രണ്ട് റക്അത്ത് നമസ്കരിച്ചുകൊള്ളട്ടെ. പിന്നീട് **اللّهم انى** . . . **استخيرك** എന്ന് (തുടങ്ങി അവസാനംവരെയുള്ള ദുആ) പറഞ്ഞുകൊള്ളുകയും ചെയ്യട്ടെ. അതോ ടുകൂടി അവന്റെ ആവശ്യം എടുത്തുപറയുകയും വേണം.' (ബു.) ഈ പ്രാർത്ഥന എല്ലാ വരും പഠിക്കേണ്ടതും അർത്ഥം ഗ്രഹിച്ചിരിക്കേണ്ടതും ആവശ്യമാകുന്നു.

പ്രാർത്ഥനയുടെ അർത്ഥം:- 'അല്ലാഹുവേ, നിന്റെ അറിവ് നിമിത്തം ഞാൻ നിന്നോട് ഗുണത്തിനപേക്ഷിക്കുന്നു. നിന്റെ കഴിവ് നിമിത്തം ഞാൻ നിന്നോട് ചോദിക്കുന്നു. കാരണം, നിശ്ചയമായും നിനക്ക് കഴിവുണ്ട്. എനിക്ക് കഴിവില്ല; നിനക്കറിയാം, എനിക്കറിയുക യില്ല; നീ അദൃശ്യകാര്യങ്ങളെ നന്നായി അറിയുന്നവനാണല്ലോ. അല്ലാഹുവേ! (എന്റെ

ഉദ്ദേശ്യത്തിലിരിക്കുന്ന) ഇക്കാര്യം, എന്റെ മതത്തിലും, എന്റെ ജീവിതത്തിലും, എന്റെ കാര്യത്തിന്റെ പര്യവസാനത്തിലും (ഭാവിയിലും) എനിക്ക് ഗുണകരമാണെന്ന് നീ അറിയുന്നുവെങ്കിൽ അത് എനിക്ക് നീ സാധിപ്പിച്ചുതരികയും, അതെനിക്ക് നിഷ്പ്രയാസമാക്കിത്തരുകയും ചെയ്യേണമേ! അനന്തരം അതിൽ എനിക്ക് 'ബർക്കത്തും' (അഭിവൃദ്ധിയും) നൽകേണമേ! അല്ലാഹുവേ! ഇക്കാര്യം എന്റെ മതത്തിലും, എന്റെ ജീവിതത്തിലും, എന്റെ കാര്യത്തിന്റെ പര്യവസാനത്തിലും എനിക്ക് ദോഷകരമാണെന്ന് നീ അറിയുന്നുവെങ്കിൽ അത് എന്നിൽ നിന്ന് തിരിച്ചുവിടേണമേ! എന്നെ അതിൽനിന്നും തിരിച്ചുതരേണമേ! നന്മ സ്ഥിതി ചെയ്യുന്നത് എവിടെയായിരുന്നാലും നീ അതെനിക്ക് നിശ്ചയിച്ചുതരുകയും, പിന്നീട് എനിക്കതിൽ തൃപ്തി വരുത്തിത്തരുകയും വേണമേ!'

ഈ പ്രാർത്ഥനയിൽ 'എന്റെ ജീവിതത്തിലും എന്റെ കാര്യത്തിന്റെ പര്യവസാനത്തിലും' (ومعاشي وعاقبة امرى) എന്നതിന്റെ സ്ഥാനത്ത് 'എന്റെ കാര്യത്തിന്റെ താൽക്കാലികാവസ്ഥയിലും, ഭാവിയിലും' (في عاجل امرى واجله) എന്നും നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്. പ്രാർത്ഥിക്കുന്നവന്റെ യുക്തം പോലെ രണ്ടിലൊന്ന് ഉപയോഗിക്കാവുന്നതാണ്.

وَرَبُّكَ يَعْلَمُ مَا تُكِنُّ صُدُورُهُمْ وَمَا يُعْلِنُونَ ﴿٦٩﴾

**《69》 നിന്റെ രക്ഷിതാവ് അവരുടെ നെഞ്ചുകൾ [ഹൃദയങ്ങൾ] ഗോപ്യമാക്കിവെക്കുന്നതും, അവർ പരസ്യമാക്കുന്നതും അറിയുന്നതാണ്.**

وَهُوَ ٱللَّهُ لَآ إِلَٰهَ إِلَّا هُوَ ۖ لَهُ ٱلْحَمْدُ فِى ٱلْأُولَىٰ وَٱلْءَاخِرَةِ ۖ وَلَهُ ٱلْحُكْمُ وَإِلَيْهِ تُرْجَعُونَ ﴿٧٠﴾

**《70》 അവനത്രെ അല്ലാഹു; അവനല്ലാതെ ആരാധ്യനേയില്ല. ആദ്യലോകത്തും, അവസാനലോകത്തും [ഇഹത്തിലും, പരത്തിലും] സ്തുതികീർത്തനം അവന്നാകുന്നു. അവന്ന് തന്നെയാണ് വിധികർതൃത്വവും; അവങ്കലേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.**

---

《69》 وَرَبُّكَ നിന്റെ രക്ഷിതാവ്, റബ്ബ് يَعْلَمُ അറിയുന്നതാണ് مَاتُكِنُّ ഗോപ്യമാക്കുന്നത്, ഒളിച്ചുവെക്കുന്നത് صُدُورُهُمْ അവരുടെ നെഞ്ചുകൾ (ഹൃദയങ്ങൾ) وَمَايُعْلِنُونَ അവർ പരസ്യമാക്കുന്നതും, വെളിവാക്കുന്നതും 《70》 وَهُوَ അവനത്രെ, അവനാണ് اللَّهُ അല്ലാഹു لَا إِلَٰهَ ഒരു ഇലാഹുമില്ല إِلَّاهُوَ അവനല്ലാതെ لَهُ അവന്നാണ് الْحَمْدُ സ്തുതികീർത്തനം, പുകഴ്ച്ച فِي الْأُولَىٰ ആദ്യത്തേതിൽ (ഇഹത്തിൽ) وَالْآخِرَةِ അവസാനത്തേതിലും (പരത്തിലും) وَلَهُ അവന്ന് തന്നെയാണ് الْحُكْمُ വിധി കർതൃത്വം, അധികാരം وَإِلَيْهِ അവങ്കലേക്ക് തന്നെ تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു

ഈ വചനത്തിൽ പ്രസ്താവിച്ച നാല് യാഥാർത്ഥ്യങ്ങൾക്ക് ആസ്പദങ്ങളായ ചില ഉദാഹരണങ്ങൾ തുടർന്നുള്ള വചനങ്ങളിൽ കാണാം:-

قُلْ أَرَءَيْتُمْ إِن جَعَلَ ٱللَّهُ عَلَيْكُمُ ٱلَّيْلَ سَرْمَدًا إِلَىٰ يَوْمِ ٱلْقِيَـٰمَةِ مَنْ إِلَـٰهٌ غَيْرُ ٱللَّهِ يَأْتِيكُم بِضِيَآءٍ ۖ أَفَلَا تَسْمَعُونَ ﴿٧١﴾

《71》 (നബിയേ) പറയുക: 'നിങ്ങൾ കണ്ടുവോ [മനസ്സിലാക്കിയിട്ടുണ്ടോ]? ക്വിയാമത്ത്നാൾ വരെ സദാസമയത്തും നിങ്ങളുടെ മേൽ അല്ലാഹു രാത്രി (തന്നെ) ആക്കുകയാണെങ്കിൽ, അല്ലാഹു അല്ലാത്ത ഏതൊരു ഇലാഹാണ് നിങ്ങൾക്ക് ഒരു വെളിച്ചം കൊണ്ടുവന്നുതരുക?! എന്നിരിക്കേ, നിങ്ങൾ കേട്ടറിയുന്നില്ലേ?!'

قُلْ أَرَءَيْتُمْ إِن جَعَلَ ٱللَّهُ عَلَيْكُمُ ٱلنَّهَارَ سَرْمَدًا إِلَىٰ يَوْمِ ٱلْقِيَـٰمَةِ مَنْ إِلَـٰهٌ غَيْرُ ٱللَّهِ يَأْتِيكُم بِلَيْلٍ تَسْكُنُونَ فِيهِ ۖ أَفَلَا تُبْصِرُونَ ﴿٧٢﴾

《72》 പറയുക: 'നിങ്ങൾ കണ്ടുവോ [മനസ്സിലാക്കുന്നുവോ]? ക്വിയാമത്ത്നാൾ വരെ സദാസമയത്തും നിങ്ങളുടെ മേൽ അല്ലാഹു പകൽ (തന്നെ) ആക്കുകയാണെങ്കിൽ, അല്ലാഹു അല്ലാത്ത ഏതൊരു ഇലാഹാണ് നിങ്ങൾക്ക് ശാന്തമായിരിക്കാവുന്ന ഒരു രാത്രി നിങ്ങൾക്ക് കൊണ്ടുവന്നുതരിക?! എന്നിരിക്കെ, നിങ്ങൾ കണ്ടറിയുന്നില്ലേ?!'

وَمِن رَّحْمَتِهِۦ جَعَلَ لَكُمُ ٱلَّيْلَ وَٱلنَّهَارَ لِتَسْكُنُوا۟ فِيهِ وَلِتَبْتَغُوا۟ مِن فَضْلِهِۦ وَلَعَلَّكُمْ تَشْكُرُونَ ﴿٧٣﴾

《73》 അവന്റെ കാരുണ്യത്താലത്രെ അവൻ നിങ്ങൾക്ക് രാവും പകലും ഉണ്ടാക്കിത്തന്നിരിക്കുന്നത്; നിങ്ങൾക്കതിൽ ശാന്തമായിരിക്കുവാനും, അവന്റെ അനുഗ്രഹത്തിൽ നിന്ന് (ജീവിതമാർഗം) അന്വേഷിച്ചുണ്ടാക്കുവാനും വേണ്ടി. (മാത്രമല്ല) നിങ്ങൾ നന്ദിചെയ്യുവാൻ വേണ്ടിയും

---

《71》 قُلْ നീ പറയുക أَرَأَيْتُمْ നിങ്ങൾ കണ്ടുവോ إِنْ جَعَلَ اللَّهُ അല്ലാഹു ആക്കിയാൽ

عَلَيْكُمُ നിങ്ങളുടെമേൽ, നിങ്ങളിൽ اللَّيْلَ രാത്രിയെ سَرْمَدًا സദാസമയത്തും, നിത്യമായും إِلَىٰ يَوْمِ الْقِيَامَةِ ഖിയാമത്ത്നാൾവരെ مَنْ إِلَٰهٌ ഏതൊരു ഇലാഹാണ് غَيْرُ اللَّهِ അല്ലാഹു അല്ലാത്ത يَأْتِيكُم നിങ്ങൾക്ക് കൊണ്ടുവരുന്നത് بِضِيَاءٍ ഒരു വെളിച്ചം, പ്രഭ أَفَلَا تَسْمَعُونَ എന്നിരിക്കെ നിങ്ങൾ കേൾക്കുന്നില്ലേ ﴾72﴿ قُلْ നീ പറയുക أَرَأَيْتُمْ നിങ്ങൾ കണ്ടുവോ إِن جَعَلَ اللَّهُ അല്ലാഹു ആക്കിയാൽ عَلَيْكُمُ നിങ്ങളുടെ മേൽ النَّهَارَ പകലിനെ سَرْمَدًا സദാസമയത്തും, നിത്യം إِلَىٰ يَوْمِ الْقِيَامَةِ ഖിയാമത്ത്നാൾവരെ مَنْ إِلَٰهٌ ഏതൊരു ഇലാഹാണ് غَيْرُ اللَّهِ അല്ലാഹു അല്ലാത്ത يَأْتِيكُم നിങ്ങൾക്ക് കൊണ്ടുവരിക بِلَيْلٍ ഒരു രാത്രിയെ تَسْكُنُونَ നിങ്ങൾ ശാന്തമായിരിക്കും, അടങ്ങിയിരിക്കാവുന്ന فِيهِ അതിൽ أَفَلَا تُبْصِرُونَ അപ്പോൾ നിങ്ങൾ കാണുന്നില്ലേ ﴾73﴿ وَمِن رَّحْمَتِهِ അവന്റെ കാരുണ്യത്താലാണ് جَعَلَ അവൻ ഉണ്ടാക്കിയത്, ഏർപ്പെടുത്തിയത് لَكُمُ നിങ്ങൾക്ക് اللَّيْلَ രാത്രി وَالنَّهَارَ പകലും لِتَسْكُنُوا നിങ്ങൾ ശാന്തമായിരിക്കുവാൻ, അടങ്ങിയിരിക്കുവാൻ فِيهِ അതിൽ وَلِتَبْتَغُوا നിങ്ങൾ അന്വേഷിക്കുവാനും, തേടുവാനും مِن فَضْلِهِ അവന്റെ അനുഗ്രഹത്തിൽ നിന്ന് وَلَعَلَّكُمْ تَشْكُرُونَ നിങ്ങൾ നന്ദി ചെയ്യാനും

---

അൽപമൊന്ന് ചിന്തിച്ചുനോക്കുക! മുഴുവൻ സമയത്തും ഭൂലോകമാകെ രാത്രിയായിരുന്നുവെങ്കിൽ, അല്ലെങ്കിൽ മുഴുവൻ സമയവും പകലായിരുന്നുവെങ്കിൽ എന്തായിരിക്കും അവസ്ഥ?! പകൽവെളിച്ചത്തിൽ വിവിധ രംഗങ്ങളിൽ വ്യാപരിച്ചും, അത്യദ്ധ്വാനം ചെയ്തും പോരുന്ന മനുഷ്യന് സൈ്വര്യപൂർവ്വം വിശ്രമംകൊള്ളുവാൻ ഉതകുന്ന– അല്ല, അതിന് നിർബന്ധിതനാകുന്ന –രാത്രിയും, ശാന്തമായ വിശ്രമത്തിന്ശേഷം തിരിച്ചുകിട്ടിയ ഉണർവ്വും, ഉന്മേഷവും ഉപയോഗപ്പെടുത്തിക്കൊണ്ട് ആയിരമായിരം കാര്യങ്ങളിൽ വിഹരിക്കേണ്ടതിന് അനിവാര്യമായ പകലും മാറിമാറി ലഭിക്കാത്ത ഒരു ഭൂലോകത്തെപ്പറ്റി സങ്കൽപിച്ചുനോക്കുക! മനുഷ്യനെന്നുവേണ്ടാ, ഇതരജീവികൾക്ക് പോലും ഇവിടെ ജീവിക്കുവാൻ സാദ്ധ്യമാകുമോ? ഒരിക്കലുമില്ല! ഈ ഒരേ ഒരു അനുഗ്രഹത്തിന്റെ പേരിൽ മാത്രം രാവും പകലും മനുഷ്യൻ അല്ലാഹുവിനെ സ്തുതിക്കുവാനും അവനോട് നന്ദിയുള്ളവനായിരിക്കുവാനും കടപ്പെട്ടവനത്രെ.

وَيَوْمَ يُنَادِيهِمْ فَيَقُولُ أَيْنَ شُرَكَائِيَ الَّذِينَ كُنتُمْ تَزْعُمُونَ ﴿٧٤﴾

**﴾74﴿ അവൻ [അല്ലാഹു] അവരെ വിളിപ്പിച്ചു 'നിങ്ങൾ ജൽപിച്ചുകൊണ്ടിരിക്കുന്ന എന്റെ പങ്കുകാർ എവിടെ?' എന്ന് ചോദിക്കുന്ന ദിവസം (ഓർക്കുക)!**

وَنَزَعْنَا مِن كُلِّ أُمَّةٍ شَهِيدًا فَقُلْنَا هَاتُوا بُرْهَانَكُمْ فَعَلِمُوا أَنَّ الْحَقَّ لِلَّهِ

**﴾75﴿ എല്ലാ സമുദായത്തിൽനിന്നും ഓരോ സാക്ഷിയെ നാം പുറത്തുകൊണ്ടുവരുന്നതാണ്; എന്നിട്ട് നാം പറയും: 'നിങ്ങളുടെ തെളിവ് കൊണ്ടുവരുവിൻ' എന്ന്! അപ്പോൾ അവർക്കറിയാം, ന്യായം അല്ലാഹുവിനാണ് ഉള്ളതെന്ന്.**

وَضَلَّ عَنۡهُم مَّا كَانُواْ يَفۡتَرُونَ ﴿٧٥﴾

**അവർ കെട്ടിച്ചമച്ചുകൊണ്ടിരുന്നത് (മുഴുക്കെ) അവരെ വിട്ടുമാറി (മറഞ്ഞു) പോകുന്നതുമാണ്.**

---

《74》 وَيَوۡمَ يُنَادِيهِمۡ അവൻ അവരെ വിളിക്കുന്ന ദിവസം فَيَقُولُ എന്നിട്ട് പറയുകയും أَيۡنَ എവിടെയാണ് شُرَكَآءِيَ എന്റെ പങ്കുകാർ الَّذِينَ യാതൊരു കൂട്ടരായ كُنتُمۡ تَزۡعُمُونَ നിങ്ങൾ ജൽപിച്ചുവന്നിരുന്നു, വാദിച്ചിരുന്നു, ധരിച്ചിരുന്നു 《75》 وَنَزَعۡنَا നാം പുറത്തു കൊണ്ടുവരുന്നതാണ്, നീക്കിയെടുക്കും مِن كُلِّ أُمَّةٍ എല്ലാ സമുദായത്തിൽനിന്നും شَهِيدًا ഒരു സാക്ഷിയെ فَقُلۡنَا എന്നിട്ട് നാം പറയും هَاتُوا നിങ്ങൾ കൊണ്ടുവരുവിൻ بُرۡهَانَكُمۡ നിങ്ങളുടെ തെളിവ് فَعَلِمُوا അപ്പോൾ അവർ അറിയുന്നതാണ് أَنَّ الۡحَقَّ നിശ്ചയമായും ന്യായം لِلَّهِ അല്ലാഹുവിനാണ് (എന്ന്) وَضَلَّ വഴി മാറിപ്പോകയും ചെയ്യും, മറഞ്ഞുപോകും, തെറ്റിപ്പോകും عَنۡهُم അവരെവിട്ട്, അവരിൽനിന്ന് مَا كَانُوا അവരായിരുന്നത് يَفۡتَرُونَ കെട്ടിച്ചമച്ചിരുന്ന, കളവ് കെട്ടിയിരുന്ന

---

ഓരോ സമുദായത്തിലേക്കും നിയോഗിക്കപ്പെട്ട പ്രവാചകൻമാരാണ് ഇവിടെ സാക്ഷി കൊണ്ടുദ്ദേശ്യം. ഓരോ സമുദായവും അവരവരുടെ പ്രബോധനത്തിൽ എന്ത് നില കൈക്കൊണ്ടുവെന്ന് അവരുടെ മുമ്പാകെ വെച്ച് തെളിവ് കൊടുക്കുന്നതിനാണ് അവരെ സാക്ഷികളായി കൊണ്ടുവരുന്നത്. അല്ലാഹു എല്ലാം അറിയുന്നവനാണെങ്കിലും, അവന്റെ നീതിന്യായപാലനം അവരെ ബോദ്ധ്യപ്പെടുത്തുവാനായിട്ടത്രെ സാക്ഷികളും, തെളിവുകളും ഹാജരാക്കപ്പെടുന്നത്. തങ്ങളുടെ നിലപാട് ന്യായീകരിക്കുവാനുള്ള തെളിവുകൾ സമർപ്പിക്കുവാൻ അല്ലാഹു അവിശ്വാസികളെ ആഹ്വാനം ചെയ്യുമെങ്കിലും അവർക്കുണ്ടോ അതിന്ന് സാദ്ധ്യമാകുന്നു?! അപ്പോൾ ഏക ഇലാഹായിരിക്കുവാനുള്ള അവകാശവും, അർഹതയും എല്ലാം തന്നെ അല്ലാഹുവിന്നാണുള്ളതെന്ന് അവർക്ക് തികച്ചും ബോദ്ധ്യപ്പെടും.

സമ്പൽസമൃദ്ധിയും, സുഖസൗകര്യങ്ങളും വാസ്തവത്തിൽ അല്ലാഹുവിൽനിന്നുള്ള അനുഗ്രഹമാണ്. പക്ഷേ, അവ ദുരുപയോഗപ്പെടുത്തുന്ന പക്ഷം, അവ മനുഷ്യനെ ഉൻമത്തനും ധിക്കാരിയുമാക്കിത്തീർക്കുന്നു. അങ്ങനെ, അവൻ അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് അവകാശിയാകുകയും ചെയ്യുന്നു. ഇങ്ങനെ അല്ലാഹുവിന്റെ ശാപകോപത്തിന് ഇരയായ ഒരു മുഴുത്ത ധിക്കാരിയായിരുന്നു ക്വാറൂൻ. അവന്റെ കഥയാണ് അടുത്ത വചനങ്ങളിൽ പ്രസ്താവിക്കുന്നത്:-

## വിഭാഗം - 8

۞ إِنَّ قَٰرُونَ كَانَ مِن قَوۡمِ

**《76》 നിശ്ചയമായും, ക്വാറൂൻ മൂസായുടെ ജനതയിൽ പെട്ടവനാനായിരുന്നു.**

مُوسَىٰ فَبَغَىٰ عَلَيْهِمْ ۖ وَءَاتَيْنَـٰهُ مِنَ ٱلْكُنُوزِ مَآ إِنَّ مَفَاتِحَهُۥ لَتَنُوٓأُ بِٱلْعُصْبَةِ أُو۟لِى ٱلْقُوَّةِ إِذْ قَالَ لَهُۥ قَوْمُهُۥ لَا تَفْرَحْ ۖ إِنَّ ٱللَّهَ لَا يُحِبُّ ٱلْفَرِحِينَ ﴿٧٦﴾

എന്നിട്ട് അവൻ അവരുടെ മേൽ ധിക്കാരം കാണിച്ചു. അവന്റെ താക്കോലുകൾ തന്നെ, ശക്തന്മാരായ ഒരു സംഘത്തിന് (പേറാൻ കഴിയാത്ത) ഭാരമായിരിക്കത്തക്കവണ്ണം നിക്ഷേപങ്ങളെ നാം അവന് നൽകുകയും ചെയ്തിരിക്കുന്നു. അങ്ങനെയിരിക്കെ, അവന്റെ ജനങ്ങൾ അവനോട് പറഞ്ഞു; 'നീ പുളകം കൊള്ളേണ്ടാ- നിശ്ചയമായും പുളകം കൊള്ളുന്നവരെ അല്ലാഹു ഇഷ്ടപ്പെടുകയില്ല!

وَٱبْتَغِ فِيمَآ ءَاتَىٰكَ ٱللَّهُ ٱلدَّارَ ٱلْـَٔاخِرَةَ ۖ وَلَا تَنسَ نَصِيبَكَ مِنَ ٱلدُّنْيَا ۖ وَأَحْسِن كَمَآ أَحْسَنَ ٱللَّهُ إِلَيْكَ ۖ وَلَا تَبْغِ ٱلْفَسَادَ فِى ٱلْأَرْضِ ۖ إِنَّ ٱللَّهَ لَا يُحِبُّ ٱلْمُفْسِدِينَ ﴿٧٧﴾

﴾77﴿ 'അല്ലാഹു നിനക്ക് നൽകിയിട്ടുള്ളതിൽ നീ പരലോക (ഗുണ)ത്തെ തേടിക്കൊള്ളുക; ഇഹത്തിൽനിന്നുമുള്ള നിന്റെ പങ്ക് നീ വിസ്മരിക്കുകയും വേണ്ട! നിനക്ക് അല്ലാഹു നന്മ ചെയ്തുതന്ന പ്രകാരം നീയും നന്മ ചെയ്യുക; നീ നാട്ടിൽ കുഴപ്പത്തിന് മുതിരരുത്. നിശ്ചയമായും, കുഴപ്പമുണ്ടാക്കുന്നവരെ അല്ലാഹു ഇഷ്ടപ്പെടുകയില്ല.'

---

﴾76﴿ إِنَّ قَارُونَ നിശ്ചയമായും ക്വാറൂൻ كَانَ അവനായിരുന്നു مِن قَوْمِ مُوسَى മൂസായുടെ ജനതയിൽ പെട്ട(വൻ) فَبَغَى എന്നിട്ടവൻ ധിക്കാരം കാണിച്ചു عَلَيْهِمْ അവരുടെമേൽ وَآتَيْنَاهُ നാം അവന് കൊടുക്കയും ചെയ്തിരുന്നു مِنَ الْكُنُوزِ നിക്ഷേപങ്ങളിൽ (നിധികളിൽ, ഭണ്ഡാരങ്ങളിൽ) നിന്ന് مَا യാതൊന്ന് إِنَّ مَفَاتِحَهُ നിശ്ചയമായും അതിന്റെ താക്കോലുകൾ لَتَنُوءُ അത് (പേറാൻ കഴിയാത്ത) ഭാരമായിരുന്നു بِالْعُصْبَةِ ഒരു സംഘത്തിന്, കൂട്ടത്തിന് أُولِي الْقُوَّةِ ശക്തൻമാരായ إِذْ അങ്ങനെയിരിക്കെ, അപ്പോൾ قَالَ لَهُ അവനോട് പറഞ്ഞു قَوْمُهُ അവന്റെ ജനങ്ങൾ لَا تَفْرَحْ നീ പുളകം കൊള്ളേണ്ട, ആഹ്ളാദിക്കരുത് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يُحِبُّ അവൻ ഇഷ്ടപ്പെടുകയില്ല الْفَرِحِينَ പുളകം (ആഹ്ലാദം) കൊള്ളുന്നവരെ ﴾77﴿ وَابْتَغِ നീ തേടുക, അന്വേഷിക്കുക فِيمَا آتَاكَ നിനക്ക് നൽകിയിട്ടുള്ളതിൽ اللَّهُ അല്ലാഹു الدَّارَ الْآخِرَةَ പരലോകത്തെ, പരലോകഭവനം وَلَا تَنسَ നീ വിസ്മരിക്കുകയും വേണ്ട نَصِيبَكَ

كَمَا أَحْسَنَ اللَّهُ നിന്റെ പങ്ക്, ഓഹരി مِنَ الدُّنْيَا ഇഹത്തിൽനിന്ന് وَأَحْسِنْ നീയും നന്മ ചെയ്യുക അല്ലാഹു നന്മ ചെയ്തതുപോലെ إِلَيْكَ നിനക്ക് وَلَا تَبْغِ നീ മുതിരരുത്, തേടരുത്, ശ്രമം നടത്തരുത് الْفَسَادَ കുഴപ്പത്തിന്, നാശത്തിന് فِي الْأَرْضِ ഭൂമിയിൽ, (നാട്ടിൽ) إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يُحِبُّ ഇഷ്ടപ്പെടുകയില്ല الْمُفْسِدِينَ കുഴപ്പമുണ്ടാക്കുന്നവരെ

---

قَالَ إِنَّمَآ أُوتِيتُهُۥ عَلَىٰ عِلْمٍ عِندِىٓ ۚ

**﴾78﴿ അവൻ പറഞ്ഞു: 'എന്റെ അടുക്കൽ (തക്ക) അറിവുള്ളതിന്റെ പേരിൽ തന്നെയാണ് എനിക്കിത് നൽകപ്പെട്ടിരിക്കുന്നത്.'**

أَوَلَمْ يَعْلَمْ أَنَّ ٱللَّهَ قَدْ أَهْلَكَ مِن قَبْلِهِۦ مِنَ ٱلْقُرُونِ مَنْ هُوَ أَشَدُّ مِنْهُ قُوَّةً وَأَكْثَرُ جَمْعًا ۚ

**അവന്റെ മുമ്പ് അവനെക്കാൾ കടുത്ത ശക്തിയുള്ളവരും കൂടുതൽ സംഘബലമുള്ളവരുമായിരുന്ന തലമുറകളെ അല്ലാഹു നശിപ്പിക്കുകയുണ്ടായിട്ടുണ്ടെന്നത് അവൻ അറിഞ്ഞിട്ടില്ലേ?!**

وَلَا يُسْـَٔلُ عَن ذُنُوبِهِمُ ٱلْمُجْرِمُونَ ﴿٧٨﴾

**കുറ്റവാളികളോട് തങ്ങളുടെ പാപങ്ങളെക്കുറിച്ച് ചോദിക്കപ്പെടുകയില്ല.**

---

﴾78﴿ قَالَ അവൻ പറഞ്ഞു إِنَّمَا أُوتِيتُهُ നിശ്ചയമായും എനിക്കത് നൽകപ്പെട്ടിരിക്കുന്നു عَلَى عِلْمٍ അറിവിന്റെ പേരിൽ, അറിവുള്ളതോടെത്തന്നെ عِندِي എന്റെ പക്കൽ أَوَلَمْ يَعْلَمْ അവൻ അറിഞ്ഞില്ലേ أَنَّ اللَّهَ നിശ്ചയമായും അല്ലാഹു قَدْ أَهْلَكَ നശിപ്പിച്ചിട്ടുണ്ടെന്ന് مِن قَبْلِهِ അവന്റെ മുമ്പ് مِنَ الْقُرُونِ തലമുറകളിൽ നിന്ന് مَنْ هُوَ أَشَدُّ കൂടുതൽ കടുത്തവരെ مِنْهُ അവനെക്കാൾ قُوَّةً ശക്തി, ശക്തിയാൽ وَأَكْثَرُ കൂടുതൽ അധികമുള്ളവരും جَمْعًا സംഘം, കൂട്ടം وَلَا يُسْأَلُ ചോദിക്കപ്പെടുകയില്ല عَن ذُنُوبِهِمُ തങ്ങളുടെ പാപങ്ങളെപ്പറ്റി الْمُجْرِمُونَ കുറ്റവാളികളോട്, മഹാപാപികളോട്

---

ഖാറൂനെക്കുറിച്ച് ഈ ആയത്തുകളിലും, തുടർന്നുള്ള ചില ആയത്തുകളിലും പ്രസ്താവിച്ചതല്ലാതെ ഖുർആനിൽ അധിക വിവരങ്ങളൊന്നും പ്രസ്താവിച്ചിട്ടില്ല. 76-ാം വചനത്തിൽ ഖാറൂൻ മൂസാ നബി (അ)യുടെ ജനങ്ങളിൽ പെട്ടവനായിരുന്നുവെന്ന് പറഞ്ഞിട്ടുള്ളതിൽനിന്നും മറ്റ് ചില പ്രസ്താവനകളിൽ നിന്നുമായി അവൻ ഇസ്റാഈൽ വിഭാഗത്തിൽപെട്ടവനായിരുന്നുവെന്ന് അനുമാനിക്കാം. അടുത്ത സൂറ: 39 ൽ وَقَارُونَ وَفِرْعَوْنَ وَهَامَانَ (ഖാറൂനെയും, ഫിർഔനെയും, ഹാമാനെയും (ഓർക്കുക) എന്ന് പ്രസ്താവിക്കുന്നുണ്ട്. മൂസാ നബി (അ)യുടെ കടുത്ത ശത്രുക്കളിൽ ഒരു പ്രധാനിയായിരുന്നു അവൻ എന്നാണ് ഈ

മൂന്ന് പേരെയും ഒന്നിച്ച് പറഞ്ഞതില്‍നിന്ന് മനസ്സിലാക്കേണ്ടത്. അവന്‍ മൂസാ (അ)ന്റെ പിതൃവ്യപുത്രനായിരുന്നുവെന്നും, ആദ്യം അദ്ദേഹത്തെ പിന്‍പറ്റിയിരുന്നുവെന്നും, പിന്നീട് സമ്പത്തും, ആഡംബരശേഷിയും വര്‍ദ്ധിച്ചതോടെ അസൂയയും ധിക്കാരവും മുഴുത്തു കപടവിശ്വാസിയും ശത്രുവുമായിത്തീര്‍ന്നുവെന്നും പല മുഫസ്സിറുകളും പ്രസ്താവിച്ചു കാണാം. ഈ പ്രസ്താവനകള്‍ മിക്കവാറും ശരിയായിരിക്കുമെന്നാണ് 76-ാം വചനത്തില്‍നിന്നും മനസ്സിലാകുന്നത്.

ബൈബ്ളില്‍ ക്വാറൂന്റെ കഥ ഏറെക്കുറെ വിവരിച്ചിട്ടുണ്ട്. അതില്‍ ചില ഭാഗം ക്വുര്‍ആന്റെ പ്രസ്താവനക്ക് എതിരില്ലാത്തതാണ്. കോരഹ് എന്ന പേരിലാണ് അതില്‍ ക്വാറൂനെക്കുറിച്ച് പ്രതിപാദിച്ചിട്ടുള്ളത്. അതില്‍ ഇങ്ങനെ കാണാം: 'എന്നാല്‍ ലേവിയുടെ മകനായ കെഹാത്തിന്റെ മകന്‍ യിസ്ഹാറിന്റെ മകന്‍ കോരഹ്, ***(*)*** .....ദാഥാന്‍, അബീരാം..... ഓന്‍ എന്നിവര്‍ യിസ്റായേല്‍ മക്കളില്‍ സദാ പ്രമാണികളും സംഘസദസ്യന്‍മാരും പ്രമാണികളുമായ ഇരുന്നൂറ്റിഅമ്പത് പുരുഷന്മാരെ കൂട്ടി മോശെയോടുമത്സരിച്ചു. അവന്‍ മോശെക്കും അഹറോന്നും വിരോധമായി കൂട്ടംകൂടി അവരോട്: മതി, മതി; സഭ ഒട്ടൊഴിയാതെ എല്ലാവരും വിശുദ്ധന്‍മാരാകുന്നു; യഹോവ (ദൈവം) അവരുടെ മദ്ധ്യ ഉണ്ട്. പിന്നെ നിങ്ങള്‍ യഹോവയുടെ സഭക്കുമീതെ നിങ്ങളെത്തന്നെ ഉയര്‍ത്തുന്നതെന്താണ്? എന്ന് പറഞ്ഞു.........' (സംഖ്യാ പുസ്തകം, അദ്ധ്യായം: 16.) മോശെ ***(**)***യുടെ പിതാവായ അംറാം കഹാത്തി ***(***)***ന്റെ മകനാണെന്നും ബൈബിള്‍ (പുറപ്പാട്, അ:6) പറയുന്നു. ബൈബ്ളിന്റെ ഈ പ്രസ്താവനകളും മേല്‍പറഞ്ഞതിനെ അനുകൂലിക്കുന്നവയാണ്. അസൂയയും, ധിക്കാരവും, നേതൃത്വമോഹവും കാരണമാണ് അവന്‍ മൂസാ നബി (അ)ക്കും, ഹാറൂന്‍ നബി (അ)ക്കും എതിരായി പുറപ്പെട്ടതെന്നാണ് ഈ പ്രസ്താവനയുടെ സാരം.

ക്വാറൂന്റെ ധനനിക്ഷേപങ്ങളുടെ താക്കോലുകള്‍പോലും ശക്തന്മാരായ ഒരു കൂട്ടം ***(****)*** ആളുകള്‍ക്ക് ഞെരുങ്ങി എടുക്കുവാന്‍ മാത്രം ഉണ്ടായിരുന്നുവെന്ന് അല്ലാഹു പ്രസ്താവിച്ചതില്‍നിന്ന് അവന്റെ ധനത്തിന്റെ ആധിക്യം മനസ്സിലാക്കാമല്ലോ. مَفَاتِح ('മഫാതിഹ്') എന്ന വാക്കിന് താക്കോലുകള്‍ എന്നര്‍ത്ഥം. താക്കോലല്ല ഇവിടെ ഉദ്ദേശ്യമെന്നും സ്വര്‍ണം, വെള്ളി, മുതലായവ സൂക്ഷിച്ചിട്ടുള്ള ഖജാനകള്‍ കുറെ ആളുകള്‍ക്ക് വഹിക്കുവാന്‍ തക്കവണ്ണം വളരെയുണ്ടായിരുന്നുവെന്നാണുദ്ദേശ്യമെന്നും ചിലര്‍ അഭിപ്രായപ്പെട്ടിട്ടുണ്ട്. അല്ലാഹുവിനറിയാം. രണ്ടായാലും അവന്റെ ധനാധിക്യത്തെയാണത് കുറിക്കുന്നത്. അവന്‍ അതില്‍ അഹങ്കാരം കൊള്ളുകയും പുളകംകൊള്ളുകയും ചെയ്തു. മൂസാ (അ) മാത്രമല്ല, ജനങ്ങളും അവനെ ഉപദേശിച്ചുനോക്കി. അല്ലാഹു നിനക്ക് തന്നരുളിയ ഈ വമ്പിച്ച അനുഗ്രഹങ്ങള്‍ നിന്റെ പരലോകഗുണത്തിനും നല്ല കാര്യങ്ങള്‍ക്കും വേണ്ടി നീ വിനിയോഗിക്കണം, അതേസമയത്ത് ഭൗതികമായ നിന്റെ ആവശ്യങ്ങളും സുഖജീവിതവും നീ പാടെ ഉപേക്ഷിക്കേണ്ടതുമില്ല, പക്ഷേ, അതിന് ഒരതിരുണ്ടായിരിക്കണം, ധിക്കാരത്തിനും നാട്ടില്‍ കുഴപ്പമുണ്ടാക്കാനും അത് കാരണമാകരുത്. ഈ നില തുടര്‍ന്നാല്‍ അല്ലാഹുവിന്റെ കോപത്തിന് നീ വിധേയനായേക്കും എന്നൊക്കെ അവര്‍ ഉപദേശിച്ചു. ഇതൊന്നും അവന്‍ സ്വീകരിച്ചില്ലെന്ന്

---

***(*)* بن قاهث (او يصهر) بن يصهب *(**)* قارون بن يصهب بن قاهث *(***)* موسى بن عمران بن قاهث *(***)* കെഹാത്ത്, കഹാത്ത് എന്നീ രണ്ട് പ്രയോഗങ്ങളും ഒരാളെക്കുറിച്ച് തന്നെയാണെന്ന് വേദപുസ്തകനിഘണ്ടുവില്‍ കാണാം.**

***(****)* عُصْبَةٌ (ഉസ്ബത്) എന്ന വാക്ക് അല്‍പം ആളുകള്‍മാത്രം ഉള്‍ക്കൊള്ളുന്ന സംഘത്തിനാണ് ഉപയോഗിക്കുകയെന്ന് സൂ: നൂറില്‍വെച്ച് നാം ചൂണ്ടിക്കാട്ടിയിട്ടുണ്ട്.***

മാത്രമല്ല, തനിക്ക് വേണ്ടുന്ന അറിവും, ത്രാണിയും തനിക്കുതന്നെയുണ്ട്. അതുകൊണ്ട് തന്നെയാണ് ഇതെല്ലാം തനിക്ക് ലഭിച്ചതും. മറ്റുള്ളവരുടെ മാർഗദർശനമോ ഉപദേശമോ തനിക്കാവശ്യമില്ല, എന്നിങ്ങനെ പൊങ്ങച്ചം നടിക്കയാണ് അവൻ ചെയ്തത്.

പക്ഷേ, ക്വാറൂനെക്കാൾ വമ്പിച്ച ശക്തിയും സ്വാധീനവുമുള്ള എത്രയോ ആളുകൾ ഇത് പോലെ ധിക്കാരവും അനുസരണക്കേടും പ്രവർത്തിച്ചത് നിമിത്തം അല്ലാഹുവിന്റെ ശിക്ഷക്കും ശാപകോപത്തിനും പാത്രമായിത്തീർന്നിട്ടുണ്ടെന്ന വസ്തുത അവൻ ഓർത്തില്ല. ഫിർഔന്റെ ചരിത്രവും, അവനും സൈന്യങ്ങളും ഭൂമിയിൽവെച്ച് തന്നെ അനുഭവിച്ച ദൈവിക ശിക്ഷയും ക്വാറൂൻ ഇതിനകം കണ്ടുകഴിഞ്ഞതാണല്ലോ. അക്രമവും, ധിക്കാരവും അതിരുകവിയുമ്പോൾ അല്ലാഹു ഈ ലോകത്ത് വെച്ചുതന്നെ ചില നടപടികൾ എടുക്കുന്നു, പരലോകശിക്ഷ അതിന് പുറമെയും, അല്ലാഹു സർവ്വജ്ഞനും, സൂക്ഷ്മജ്ഞനുമാകകൊണ്ട് ശിക്ഷ നടത്തേണ്ടതിന് കുറ്റവാളികളെക്കുറിച്ച് അവന് ഒരന്വേഷണം നടത്തുകയോ അവരുടെ കുറ്റങ്ങളെക്കുറിച്ച് അവരോട് ചോദിച്ചറിയുകയോ ചെയ്യേണ്ടുന്ന ആവശ്യമില്ല. അത് പതിവുമില്ല

ക്വാറൂനെക്കുറിച്ച് പ്രസ്താവിച്ച ഈ വചനങ്ങളിൽനിന്ന് നമുക്ക് അവനെപ്പറ്റി ചുരുക്കത്തിൽ ഇത്രയും കാര്യങ്ങൾ മനസ്സിലാക്കാവുന്നതാണ്:- അവൻ വളരെ വമ്പിച്ച ഒരു ധനികനായിരുന്നു: അതോട്കൂടി

(1) അവൻ ജനങ്ങളോട് വളരെ ധിക്കാരം പ്രവർത്തിച്ചിരുന്നു.

2) തനിക്ക് ലഭിച്ച സമ്പൽസമൃദ്ധിയിൽ അവൻ പുളകംകൊള്ളുകയും അഹങ്കരിക്കുകയും ചെയ്തിരുന്നു.

3) പരലോക കാര്യങ്ങളിൽ അവൻ ശ്രദ്ധ പതിപ്പിച്ചതേയില്ല. അവന്റെ ധനവും കഴിവും പരലോക ഗുണത്തിനായി വിനിയോഗിക്കാൻ ശ്രമിച്ചതുമില്ല.

4) മറ്റുള്ളവർക്ക് നന്മയും ഉപകാരവും ചെയ്തതുമില്ല.

5) നാട്ടിൽ പലതരം കുഴപ്പമുണ്ടാക്കുകയും ചെയ്തിരുന്നു.

6) തനിക്ക് ലഭിച്ച സമ്പത്തും, ഭാഗ്യവുമെല്ലാം തന്റെ യോഗ്യതകൊണ്ട് ലഭിച്ചതാണെന്നായിരുന്നു അവന്റെ വിചാരം.

7) തനിക്ക് മുമ്പ് തന്നെക്കാൾ വമ്പിച്ച ശക്തിയും പ്രതാപവും ഉണ്ടായിരുന്ന പലരും അല്ലാഹുവിനെ ധിക്കരിച്ചു ജീവിച്ചതുമൂലം, അവന്റെ ശിക്ഷക്ക് വിധേയരായിട്ടുണ്ടെന്ന പരമാർത്ഥം അവൻ വിസ്മരിച്ചു കളഞ്ഞു. അഥവാ താൻ അല്ലാഹുവിന്റെ ശിക്ഷാനടപടിക്ക് വിധേയനായേക്കാമെന്ന ബോധം അവന്നുണ്ടായില്ല.

8) സദുപദേശം നൽകിയവരുടെ ഉപദേശം സ്വീകരിക്കുവാൻ തയ്യാറില്ലെന്ന് മാത്രമല്ല, അവരോട് അഹങ്കാരപൂർവ്വം താൻ സ്വീകരിച്ച നിലപാടും തന്റെ പ്രവൃത്തിയും ന്യായീകരിക്കുകയാണ് ചെയ്തത്.

ഇതിനെല്ലാം പുറമെ അസൂയ, അധികാരപ്രമത്തത, നേതൃത്വമോഹം, ധനപരമായ കടമകളെ നിഷേധിക്കൽ എന്നിവയും അവന്റെ ദുഃസ്വഭാവങ്ങളിൽ പണ്ഡിതൻമാർ രേഖപ്പെടുത്തിക്കാണുന്നു. മൂസാ നബി (അ)യുടെ പേരിൽ ചില ആരോപണങ്ങൾ അവൻ നടത്തിയതായും ചിലർ പ്രസ്താവിക്കുന്നു. അല്ലാഹുവിനറിയാം. ഏതായാലും, കണക്കിലേറെ ധനവും, വേണ്ടത്ര സുഖസൗകര്യങ്ങളും ലഭിച്ചിട്ടുള്ളവരിൽ- അല്ലാഹു കാത്തുരക്ഷിച്ചവ

രിലൊഴികെ- പലപ്പോഴും കാണപ്പെടുന്ന സമ്പ്രദായങ്ങളാണിവ. ഇങ്ങനെയുള്ളവർക്ക് ഒരു പാഠമായിരിക്കുവാൻ വേണ്ടിതന്നെയാണ് ക്വാറൂന്റെ ചരിത്രവും, അവന്റെ പര്യവസാനവും അല്ലാഹു ക്വുർആനിൽ പ്രസ്താവിച്ചതും.

فَخَرَجَ عَلَىٰ قَوْمِهِۦ فِى زِينَتِهِۦ ۖ قَالَ ٱلَّذِينَ يُرِيدُونَ ٱلْحَيَوٰةَ ٱلدُّنْيَا يَـٰلَيْتَ لَنَا مِثْلَ مَآ أُوتِىَ قَـٰرُونُ إِنَّهُۥ لَذُو حَظٍّ عَظِيمٍ ﴿٧٩﴾

**《79》 അങ്ങനെ, അവൻ തന്റെ ആഡംബരത്തിലായുംകൊണ്ട് തന്റെ ജനങ്ങളിൽ പ്രത്യക്ഷപ്പെട്ടു. (ഇതുകണ്ട്) ഐഹികജീവിതത്തെ ഉദ്ദേശിക്കുന്നവർ പറഞ്ഞു: 'ഹാ! ക്വാറൂന്ന് നൽകപ്പെട്ടത് പോലെ ഞങ്ങൾക്കുമുണ്ടായിരുന്നുവെങ്കിൽ നന്നായേനേ! നിശ്ചയമായും അവൻ ഒരു വമ്പിച്ച ഭാഗ്യവാൻ തന്നെയാണ്!'**

وَقَالَ ٱلَّذِينَ أُوتُوا۟ ٱلْعِلْمَ وَيْلَكُمْ ثَوَابُ ٱللَّهِ خَيْرٌ لِّمَنْ ءَامَنَ وَعَمِلَ صَـٰلِحًا وَلَا يُلَقَّىٰهَآ إِلَّا ٱلصَّـٰبِرُونَ ﴿٨٠﴾

**《80》 അറിവ് നൽകപ്പെട്ടിട്ടുള്ളവർ പറഞ്ഞു: 'നിങ്ങളുടെ നാശം! വിശ്വസിക്കുകയും സൽക്കർമ്മം പ്രവർത്തിക്കുകയും ചെയ്തിട്ടുള്ളവർക്ക് അല്ലാഹുവിന്റെ (പക്കൽനിന്നുള്ള) പ്രതിഫലം കൂടുതൽ ഉത്തമമായിരിക്കും, സഹനശീലൻമാർക്കല്ലാതെ അത് (സാധിച്ചു) കിട്ടുന്നതുമല്ല'**

---

《79》 فَخَرَجَ അങ്ങനെ അവൻ പ്രത്യക്ഷപ്പെട്ടു عَلَىٰ قَوْمِهِ തന്റെ ജനങ്ങളിൽ فِي زِينَتِهِ തന്റെ ആഡംബരത്തിൽ, അലങ്കാരത്തിൽ, മോടിയിൽ قَالَ പറഞ്ഞു الَّذِينَ يُرِيدُونَ ഉദ്ദേശിക്കുന്നവർ الْحَيَاةَ الدُّنْيَا ഐഹിക ജീവിതത്തെ يَا لَيْتَ ഹാ, ഉണ്ടായിരുന്നെങ്കിൽ നന്നായേനേ لَنَا ഞങ്ങൾക്ക് مِثْلَ مَا യാതൊന്ന് പോലെ أُوتِيَ قَارُونُ ക്വാറൂന്ന് നൽകപ്പെട്ട إِنَّهُ നിശ്ചയമായും അവൻ لَذُو حَظٍّ ഒരു ഭാഗ്യവാൻതന്നെ عَظِيمٍ വമ്പിച്ച 《80》 وَقَالَ പറഞ്ഞു الَّذِينَ أُوتُوا നൽകപ്പെട്ടവർ الْعِلْمَ അറിവ് وَيْلَكُمْ നിങ്ങളുടെ കഷ്ടം, നാശം ثَوَابُ اللَّهِ അല്ലാഹുവിന്റെ പ്രതിഫലം, കൂലി خَيْرٌ ഉത്തമമാണ് لِمَنْ യാതൊരു കൂട്ടർക്ക് آمَنَ വിശ്വസിച്ച وَعَمِلَ صَالِحًا സൽക്കർമ്മം പ്രവർത്തിക്കയും ചെയ്ത وَلَا يُلَقَّاهَا അത് സാധിച്ചു കൊടുക്കപ്പെടുകയില്ല, കിട്ടുകയില്ല إِلَّا الصَّابِرُونَ ക്ഷമാലുക്കൾക്കല്ലാതെ, സഹനശീലൻമാർക്കല്ലാതെ

---

ക്വാറൂൻ തന്റെ ആർഭാടസാമഗ്രികൾ സഹിതം ആഡംബരപൂർവ്വം പുറത്ത് വരുന്നത്

കാണുമ്പോൾ കാണികളിൽ അതിന്റെ പ്രതിഫലം രണ്ട് തരത്തിലാണ് പ്രത്യക്ഷപ്പെട്ടത്. ഒരു തരക്കാർ അതിൽ ആകൃഷ്ടരാകുന്നു. അവരെ സംബന്ധിച്ചിടത്തോളം ക്വാറൂൻ ഒരു മഹാഭാഗ്യവാനും അത്യുൽകൃഷ്ടനുമാണ്. ഹാ! തങ്ങൾക്കും അത് പോലെയുള്ള നിലപാട് ലഭിച്ചിരുന്നുവെങ്കിൽ നന്നായേനേ! എന്ന് അവർ വ്യാമോഹിക്കുന്നു. ഐഹിക സുഖവും, ഭൗതിക നേട്ടങ്ങളുമാണ് ജീവിതലക്ഷ്യമെന്ന് കരുതുന്നവരാണിവർ. മറ്റൊരുതരം ആളുകളാകട്ടെ, യാതൊരു നിലയും വിലയും അതിന് കൽപിക്കുന്നില്ല. അവരുടെ ദൃഷ്ടിയിൽ അതെല്ലാം നിസ്സാരമാണ്. അല്ലാഹുവിലും പരലോകത്തിലും വിശ്വസിച്ചുകൊണ്ട് പ്രസ്തുത കഴിവുകൾ യഥാവിധി വിനിയോഗിക്കുന്നപക്ഷം അതിനെക്കാൾ എത്രയോ ഉപരിയായ നേട്ടങ്ങൾ ലഭിക്കുവാനിരിക്കുന്നുണ്ടെന്നും, അല്ലാത്തപക്ഷം നശ്വരമായ ഈ നേട്ടങ്ങളെല്ലാം ഭാവിയിൽ ആപത്തായിട്ടാണ് കലാശിക്കുവാനിരിക്കുന്നതെന്നും, അതെല്ലാം കേവലം പരീക്ഷണം മാത്രമാണെന്നും അവർക്കറിയാം. ആകയാൽ അവർക്ക് അതിലൊന്നും യാതൊരു മതിപ്പും തോന്നുന്നില്ല. ഐഹികസുഖം ജീവിതാധാരമായി കരുതുന്ന ധനാഢ്യൻമാരിലും, അതേ ലക്ഷ്യംവെച്ചുകൊണ്ട് അതിനായി അയവിറക്കി കാലം കഴിച്ചുകൂട്ടുന്ന നിർധനൻമാരിലും സാധാരണ കാണപ്പെടാറുള്ള അവസ്ഥ തന്നെയാണിത്. അതെ, ക്വാറൂന്റെയും അനുയായികളുടെയും സ്വഭാവം. അവരുടെ അറിവിന്റെ ആകെത്തുകയും അത് തന്നെയായിരിക്കും. അല്ലാഹു നബിﷺയോട് പറയുന്നത് നോക്കുക:

فَأَعْرِضْ عَن مَّن تَوَلَّى عَن ذِكْرِنَا وَلَمْ يُرِدْ إِلاَّ الْحَيَاةَالدُّنْيَا ذَٰلِكَ مَبْلَغُهُم مِّنَ الْعِلْمِ - النجم

(നമ്മുടെ സ്മരണ വിട്ടുതിരിഞ്ഞുകളയുകയും, ഐഹികജീവിതത്തെയല്ലാതെ ഉദ്ദേശിക്കാതിരിക്കുകയും ചെയ്യുന്നവരിൽനിന്ന് നീ ശ്രദ്ധ തിരിച്ചുകൊള്ളുക; അറിവിൽനിന്നുള്ള അവരുടെ ആകെത്തുകയത്രെ അത്.)

നബിﷺ പ്രസ്താവിച്ചതായി അബൂകബ്ശത്തൽ അൻമാരീ (റ) നിവേദനം ചെയ്യുന്ന ഒരു ഹദീഥിന്റെ അർദ്ധഭാഗം ഈ സന്ദർഭത്തിൽ ഓർമിക്കുന്നത് നന്നായിരിക്കും. അതിന്റെ സാരം ഇതാണ്: 'ഇഹലോകം നാല് കൂട്ടരുടേതുമാണ്. അഥവാ നാല് തരക്കാരെ അതിൽ കാണാം. ഒന്ന്: അല്ലാഹു ധനവും അറിവും നൽകിയിട്ടുള്ള മനുഷ്യൻ. അവൻ അത് മൂലം തന്റെ റബ്ബിനെ സൂക്ഷിക്കുകയും, അതിൽ അവന്റെ കുടുംബബന്ധം പാലിക്കുകയും ചെയ്യുന്നു. അതിൽ അല്ലാഹുവിന് ചില അവകാശങ്ങളുണ്ടെന്നും അവന്ന് അറിയാം. ഇങ്ങനെയുള്ളവൻ ഏറ്റവും ശ്രേഷ്ഠമായ പദവിയിലുള്ളവനത്രെ. വേറൊരുവൻ; അല്ലാഹു അവന്ന് അറിവ് നൽകിയിട്ടുണ്ട്, ധനം കൊടുത്തിട്ടില്ല; എന്നാലവൻ നല്ല വിചാരക്കാരനാണ്; എനിക്ക് കുറെ ധനമുണ്ടായിരുന്നുവെങ്കിൽ, ഇന്ന ആൾ (ആദ്യം പറഞ്ഞ തരത്തിലുള്ള ആൾ) പ്രവർത്തിക്കുന്നത് പോലെ എനിക്കും പ്രവർത്തിക്കാമായിരുന്നു എന്ന് അവൻ കരുതും. അതാണവന്റെ ഉദ്ദേശ്യം. അതിനാൽ, ഈ രണ്ടുപേരുടെയും പ്രതിഫലം ഒരുപോലെയായിരിക്കും. മറ്റൊരുവൻ: അവന്ന് അല്ലാഹു ധനം നൽകി, അറിവ് നൽകിയിട്ടില്ല; അങ്ങനെ അവൻ തന്റെ ധനത്തിൽ തപ്പിവീണു (അനിയന്ത്രിതമായി കൈകാര്യം ചെയ്തു)കൊണ്ടിരിക്കും; അതിലവൻ തന്റെ റബ്ബിനെ സൂക്ഷിക്കുകയും തന്റെ കുടുംബബന്ധം പാലിക്കുകയും ചെയ്കയില്ല; അതിൽ അല്ലാഹുവിന് അവകാശമുണ്ടെന്ന് അറിയുകയുമില്ല. അതിനാൽ ഇവനത്രെ ഏറ്റവും ദുഷിച്ച പദവിക്കാരൻ. ഇനിയൊരാൾ: ഇവന്ന് അല്ലാഹു ധനവും നൽകിയിട്ടില്ല, അറിവും നൽകിയിട്ടില്ല; എന്നിട്ട് ഇവൻ പറയും: എനിക്ക് കുറെ ധനമുണ്ടായിരുന്നുവെങ്കിൽ ഞാൻ ഇന്ന ആൾ (മൂന്നാമത്തെവൻ) പ്രവർത്തിക്കുന്നപ്രകാരം പ്രവർത്തിക്കുമായിരുന്നു എന്ന്. അതാണവന്റെ ഉദ്ദേശ്യം. അതിനാൽ ഈ രണ്ട് പേരുടെയും കുറ്റം ഒരുപോലെയാകുന്നു.' (തിർമദീ)

80–ാം ആയത്തിന്റെ അവസാനം 'സഹനശീലൻമാർക്കല്ലാതെ അത് സാധിച്ചുകിട്ടുകയില്ല' (وَلا يُلَقَّاهَا إِلا الصَّابِرُونَ) എന്ന് പറഞ്ഞ വാക്യം അറിവ് നൽകപ്പെട്ട ആ ജനങ്ങളുടെ പ്രസ്താവനയുടെ ഭാഗമായിരിക്കുവാനും, അല്ലാഹുവിന്റെ പ്രസ്താവനയായിരിക്കുവാനും സാധ്യതയുണ്ട്. ജനങ്ങളുടെ വാക്യമായിരിക്കുമ്പോൾ, അല്ലാഹുവിങ്കൽനിന്നുള്ള പ്രതിഫലം ലഭിക്കുവാൻ സഹനശീലൻമാർക്കേ ഭാഗ്യം ലഭിക്കുകയുള്ളൂവന്ന് സാരം. അല്ലാഹുവിന്റെ വാക്യമായിരിക്കുമ്പോൾ, ഇങ്ങനെ പറയുവാനുള്ള മനഃസ്ഥിതിയും ഭാഗ്യവും സഹനശീലൻമാർക്കല്ലാതെ സിദ്ധിക്കുകയില്ല എന്നും സാരമായിരിക്കും.

فَخَسَفْنَا بِهِۦ وَبِدَارِهِ ٱلْأَرْضَ فَمَا كَانَ لَهُۥ مِن فِئَةٍ يَنصُرُونَهُۥ مِن دُونِ ٱللَّهِ وَمَا كَانَ مِنَ ٱلْمُنتَصِرِينَ ﴿٨١﴾

**《81》 അങ്ങനെ, അവനെയും അവന്റെ ഭവനത്തെയും നാം ഭൂമിയിൽ ആഴ്ത്തിക്കളഞ്ഞു. അപ്പോൾ, അല്ലാഹുവിനെക്കൂടാതെ തന്നെ സഹായിക്കുന്ന ഒരു കക്ഷിയും അവന്നുണ്ടായില്ല; അവൻ (സ്വയം) രക്ഷാനടപടിയെടുക്കുന്നവരിൽ പെട്ടവനുമായില്ല.**

---

《81》 فَخَسَفْنَا بِهِ അങ്ങനെ നാം അവനെ ആഴ്ത്തി, വിഴുങ്ങിച്ചു وَبِدَارِهِ അവന്റെ ഭവനത്തെയും, വീടിനെയും الأَرْضَ ഭൂമിയിൽ, ഭൂമിയെ(ക്കൊണ്ട്) فَمَا كَانَ അപ്പോൾ ഉണ്ടായില്ല لَهُ അവന്ന് مِن فِئَةٍ ഒരു കക്ഷിയും, കൂട്ടരും يَنصُرُونَهُ അവനെ സഹായിക്കുന്ന, രക്ഷിക്കുന്ന مِن دُونِ اللَّهِ അല്ലാഹുവിനെ കൂടാതെ, പുറമെ وَمَا كَانَ അവൻ ആയതുമില്ല مِنَ الْمُنتَصِرِينَ സ്വയരക്ഷ പ്രാപിക്കുന്നവരിൽ, രക്ഷാനടപടിയെടുക്കുന്നവരിൽ

---

ഇതായിരുന്നു ക്വാറൂന്റെ ജീവിതത്തിന്റെ അന്ത്യം. ക്വുർആൻ ആ സംഭവം ഒറ്റവാക്യത്തിൽ ചുരുക്കി പറഞ്ഞിരിക്കുകയാണ്. മൂസാ (അ) ക്വാറൂന്നും കൂട്ടുകാർക്കും നൽകിയ ചില മുന്നറിയിപ്പുകൾ ഉദ്ധരിച്ചുകൊണ്ട് ബൈബ്ൾ ഈ സംഭവത്തെക്കുറിച്ച് ഇങ്ങനെ പറഞ്ഞുകാണുന്നു: 'അവൻ ഈ വാക്കുകളെല്ലാം പറഞ്ഞുതീർന്നപ്പോൾ, അവരുടെ കീഴെ ഭൂമി പിളർന്നു. ഭൂമി വായ് തുറന്നു അവരെയും, അവരുടെ കുടുംബങ്ങളെയും കോരഹിനോട് ചേർന്നിട്ടുള്ള എല്ലാവരെയും അവരുടെ സർവ്വ സമ്പത്തിനെയും വിഴുങ്ങിക്കളഞ്ഞു. അവരും അവരോട് ചേർന്നിട്ടുള്ള എല്ലാവരും ജീവനോടെ പാതാളത്തിലേക്കിറങ്ങി; ഭൂമി അവരുടെ മേൽ അടയുകയും അവർ സഭയുടെ ഇടയിൽനിന്ന് നശിക്കയും ചെയ്തു.' (സംഖ്യ അ: 16) ചില ഗ്രന്ഥങ്ങളിൽ ഈ സംഭവത്തെക്കുറിച്ച് പല വിശദീകരണങ്ങളും കാണാവുന്നതാണ്. പക്ഷേ, ക്വുർആൻ പലപ്പോഴും ചെയ്യാറുള്ളത് പോലെ ഇവിടെയും കൂടുതലൊന്നും പ്രസ്താവിച്ചിട്ടില്ല. എന്നിരിക്കെ– ഇബ്നുകഥീർ (റ) പറഞ്ഞത് പോലെ– കേവലം 'ഇസ്റാഈലിയ്യാത്തു'കളായ ആ പ്രസ്താവനകളിൽ നാം ശ്രദ്ധ കൊടുക്കേണ്ടതില്ല. ക്വാറൂനെ മഹാ ഭാഗ്യവാനായി ഗണിച്ചിരുന്നവർക്ക് അവന്റെ സംഭവം കണ്ടപ്പോൾ ബോധം വീണു:

وَأَصْبَحَ ٱلَّذِينَ تَمَنَّوْا۟ مَكَانَهُۥ بِٱلْأَمْسِ يَقُولُونَ وَيْكَأَنَّ ٱللَّهَ يَبْسُطُ ٱلرِّزْقَ لِمَن يَشَآءُ مِنْ عِبَادِهِۦ وَيَقْدِرُ ۖ لَوْلَآ أَن مَّنَّ ٱللَّهُ عَلَيْنَا لَخَسَفَ بِنَا ۖ وَيْكَأَنَّهُۥ لَا يُفْلِحُ ٱلْكَٰفِرُونَ ﴿٨٢﴾

﴾82﴿ **ഇന്നലെ അവന്റെ സ്ഥാനത്തിന് കൊതിച്ചുകൊണ്ടിരുന്നവർ (ഇന്ന്) പുലർച്ചക്ക് പറയുകയായി: 'അഹോ! അല്ലാഹു അവന്റെ അടിയാൻമാരിൽനിന്ന് താൻ ഉദ്ദേശിക്കുന്നവർക്ക് ഉപജീവനം [ജീവിതവിഭവം] വിശാലപ്പെടുത്തിക്കൊടുക്കുകയും (താൻ ഉദ്ദേശിക്കുന്നവർക്ക്) കണക്കാക്കി [കുടുസ്സാക്കി] കൊടുക്കുകയും ചെയ്യുന്നതാണെന്ന് തോന്നുന്നു! നമ്മളിൽ അല്ലാഹു ദാക്ഷിണ്യം ചെയ്തിട്ടില്ലായിരുന്നുവെങ്കിൽ, നമ്മെയും അവൻ (ഭൂമിയിൽ) ആഴ്ത്തുമായിരുന്നു! 'അഹോ! കാര്യം, അവിശ്വാസികൾ ജയിക്കുകയില്ലെന്ന് തന്നെ തോന്നുന്നു!'**

---

﴾82﴿ وَأَصْبَحَ രാവിലെ (പുലർച്ചക്ക്) ആയി الَّذِينَ تَمَنَّوْا കൊതിച്ചവർ, വ്യാമോഹിച്ചവർ مَكَانَهُ അവന്റെ സ്ഥാനം بِالْأَمْسِ ഇന്നലെ يَقُولُونَ അവർ പറയുക(യായി) وَيْ അഹോ, ഹാ (ആശ്ചര്യം തന്നെ) كَأَنَّ اللَّهَ അല്ലാഹു ആകുന്നപോലെയിരിക്കുന്നു (തോന്നുന്നു) يَبْسُطُ അവൻ വിശാലമാക്കും (എന്നപോലെ) الرِّزْقَ ഉപജീവനം, ആഹാരം, ജീവിതവിഭവം لِمَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് مِنْ عِبَادِهِ തന്റെ അടിയാൻമാരിൽനിന്ന് وَيَقْدِرُ അവൻ കണക്കാക്കുകയും, (കുടുസ്സാക്കുകയും) ചെയ്യും لَوْلَا ഇല്ലായിരുന്നുവെങ്കിൽ أَن مَّنَّ ദാക്ഷിണ്യം (നന്മ, അനുഗ്രഹം) ചെയ്യൽ اللَّهُ അല്ലാഹു عَلَيْنَا നമ്മുടെ മേൽ لَخَسَفَ بِنَا അവൻ നമ്മെ ആഴ്ത്തുമായിരുന്നു وَيْكَأَنَّهُ അഹോ കാര്യം ആയത് പോലെ ഇരിക്കുന്നു (തോന്നുന്നു) لَا يُفْلِحُ വിജയിക്കുകയില്ല, ഭാഗ്യം പ്രാപിക്കയില്ല (എന്നപോലെ) الْكَافِرُونَ അവിശ്വാസികൾ, നന്ദികെട്ടവർ

---

അതെ, ധനവും, സുഖസൗകര്യങ്ങളും മനുഷ്യന്റെ സാക്ഷാൽ ഭാഗ്യത്തെയോ, നന്മയെയോ, യോഗ്യതയെയോ നിർണയിക്കുന്ന ഒരു അളവ് കോലല്ല; ജീവിതത്തിലെ സുഖസൗകര്യങ്ങൾ അല്ലാഹു ചിലർക്ക് കൂടുതലായും, ചിലർക്ക് കുറവായും നൽകുന്നു; അതവന്റെ ഉദ്ദേശമനുസരിച്ച് നടക്കുന്നുവെന്നല്ലാതെ അതിനൊരു മാനദണ്ഡം നിശ്ചയിക്കുവാനോ, അതിൽ കൈകടത്തുവാനോ ആർക്കും സാദ്ധ്യമല്ല; അവന്റെ നിയമത്തിനും ഇഷ്ടത്തിനും എതിരായി അവ വിനിയോഗിക്കുവാൻ മനുഷ്യനവകാശമില്ല; അവൻ നൽകിയ വിഭവങ്ങൾ തന്നിഷ്ടപ്രകാരം വിനിയോഗിക്കുന്നത് അവനോടുള്ള നന്ദികേടും, അവനിൽ വിശ്വാസമില്ലായ്മയുമാണ്; ഇങ്ങനെയുള്ളവർ അവസാനം പരാജയത്തിലും നാശത്തിലും കലാശിക്കുകതന്നെ ചെയ്യും; എന്നൊക്കെ അവർക്ക് ബോധ്യമായി. ക്വാറൂന്റെ ധിക്കാരം കൂടുതൽ മുഴുത്തു കാണുകയുണ്ടായത് പരലോകവിഷയങ്ങളെക്കുറിച്ച് അവനെ ഉപദേശിച്ചപ്പോഴാണല്ലോ. എന്നാൽ പരലോകഗുണത്തിന് അർഹരായുള്ളവർ ആരായിരിക്കുമെന്ന്

അടുത്ത വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

## വിഭാഗം - 9

تِلْكَ ٱلدَّارُ ٱلْـَٔاخِرَةُ نَجْعَلُهَا لِلَّذِينَ لَا يُرِيدُونَ عُلُوًّا فِى ٱلْأَرْضِ وَلَا فَسَادًا ۚ وَٱلْعَـٰقِبَةُ لِلْمُتَّقِينَ ﴿٨٣﴾ مَن جَآءَ بِٱلْحَسَنَةِ فَلَهُۥ خَيْرٌ مِّنْهَا ۖ وَمَن جَآءَ بِٱلسَّيِّئَةِ فَلَا يُجْزَى ٱلَّذِينَ عَمِلُوا۟ ٱلسَّيِّـَٔاتِ إِلَّا مَا كَانُوا۟ يَعْمَلُونَ ﴿٨٤﴾

**《83》 ആ പരലോകഭവനം, ഭൂമിയിൽ ഔന്നത്യമാകട്ടെ, കുഴപ്പമാകട്ടെ ഉദ്ദേശിക്കാത്തവർക്കത്രെ നാം ഏർപ്പെടുത്തിക്കൊടുക്കുക. (ശുഭമായ) പര്യവസാനം ഭയഭക്തന്മാർക്കാകുന്നു.**

**《84》 ആർ നന്മയും കൊണ്ടുവന്നുവോ അവന്ന് അതിനെക്കാൾ ഉത്തമമായതുണ്ടായിരിക്കും; ആരെങ്കിലും തിന്മയും കൊണ്ടുവന്നാൽ, തിന്മകൾ പ്രവർത്തിച്ചവർക്ക് അവൻ പ്രവർത്തിച്ചിരുന്നതിനല്ലാതെ പ്രതിഫലം നൽകപ്പെടുന്നതുമല്ല.**

---

《83》 تِلْكَ الدَّارُ ആ ഭവനം الآخِرَةُ പരലോകമാകുന്ന نَجْعَلُهَا നാം അതിനെ ഏർപ്പെടുത്തുന്നു, ആക്കുന്നു لِلَّذِينَ യാതൊരു കൂട്ടർക്ക് لا يُرِيدُونَ ഉദ്ദേശിക്കാത്ത عُلُوًّا മേൻമ, ഔന്നത്യം فِي الأَرْضِ ഭൂമിയിൽ, നാട്ടിൽ وَلا فَسَادًا കുഴപ്പത്തെയും തന്നെ وَالْعَاقِبَةُ പര്യവസാനം (അന്ത്യഗുണം) لِلْمُتَّقِينَ ഭയഭക്തൻമാർക്കാണ്, സൂക്ഷ്മതയുള്ളവർക്കാണ് 《84》 مَنْ جَاءَ ആർ വന്നുവോ, ആരെങ്കിലും വന്നാൽ بِالْحَسَنَةِ നന്മ (സൽക്കാര്യം)കൊണ്ട് فَلَهُ എന്നാലവന്നുണ്ട് خَيْرٌ ഉത്തമമായത്, കൂടുതൽ നല്ലത് مِنْهَا അതിനെക്കാൾ وَمَنْ جَاءَ ആരെങ്കിലും വന്നാൽ بِالسَّيِّئَةِ തിന്മയും കൊണ്ട് فَلا يُجْزَى എന്നാൽ പ്രതിഫലം നല്കപ്പെടുകയില്ല الَّذِينَ عَمِلُوا പ്രവർത്തിച്ചവർക്ക് السَّيِّئَاتِ തിന്മകളെ إِلا مَا യാതൊന്നിനല്ലാതെ كَانُوا يَعْمَلُونَ അവർ പ്രവർത്തിച്ചുകൊണ്ടിരുന്ന

---

കഴിഞ്ഞ ആയത്തുകളിലും മറ്റും പരലോകത്തെപ്പറ്റി പ്രസ്താവിക്കുകയുണ്ടായല്ലോ. ആ മഹത്തായ ഭവനം- അതെ, സകലവിധ സുഖൈശ്വര്യങ്ങളും സമ്പൂർണമായ സ്വർഗീയ ഭവനം- ഈ ലോകത്ത് അഹംഭാവവും ഗർവ്വും നടിക്കാതെ, അക്രമവും അനീതിയും ചെയ്യാതെ, വിനയത്തോടും, മര്യാദയോടും, അച്ചടക്കത്തോടുംകൂടി ജീവിക്കുന്ന സജ്ജനങ്ങൾക്കാണ് അല്ലാഹു നൽകുക. നബി തിരുമേനിﷺ അരുളിച്ചെയ്ത ചില വചനങ്ങൾ ഇവിടെ ശ്രദ്ധേയമാകുന്നു:-

١) وإن الله أوحى إلى أن تواضعوا حتى لا يفخر أحد على أحد ولا يبغى أحد على أحد - مسلم

٢) ما نقصت صدقة من مال وما زاد الله عبدا بعفو إلا عزا وما تواضع أحد الله إلا رفعه الله - مسلم

٣) لا يدخل الجنة من كان فى قلبه مثقال ذرة من كبر قال رجل إن الرجل يحب أن يكون ثوبه حسنا ونعله حسنة قال إن الله جميل يحب الجمال الكبر بطرالحق وغمط الناس -مسلم

٤) إن الله يحب العبد التقي الغني الخفي- مسلم

٥)لا ينظر الله يوم القيامة إلى من جرّ إزاره بطرا–متفق عليه

അർത്ഥം: 1) ഒരാൾ ഒരാളോട് അന്തസ്സ് നടിക്കാതെയും, ഒരാൾ ഒരാളോട് അതിക്രമം പ്രവർത്തിക്കാതെയും ഇരിക്കത്തക്കവണ്ണം നിങ്ങൾ അന്യോന്യം വിനയം കാണിക്കണമെന്ന് അല്ലാഹു എനിക്ക് വഹ്‌യ് നൽകിയിരിക്കുന്നു. 2) യാതൊരു ദാനധർമവും തന്നെ ധനത്തിൽ കുറവ് വരുത്തുന്നതല്ല; മാപ്പ് നൽകുന്നത് മൂലം ഏതൊരു അടിയാന്നും വീര്യം (യോഗ്യത) അല്ലാതെ അല്ലാഹു വർദ്ധിപ്പിക്കുന്നതുമല്ല; അല്ലാഹുവിന്ന് വേണ്ടി- അല്ലാഹുവിന്റെ പ്രതിഫലം ഉദ്ദേശിച്ചു- ഏതൊരുവനും വിനയം കാണിക്കുന്നതായാൽ അല്ലാഹു അവനെ ഉയർത്താതിരിക്കുന്നതുമല്ല. 3) ഒരു അണുഅളവ് അഹംഭാവം ആരുടെയെങ്കിലും ഹൃദയത്തിൽ ഉണ്ടായിരുന്നാൽ അവൻ സ്വർഗത്തിൽ പ്രവേശിക്കുകയില്ല. ഇത് പറഞ്ഞപ്പോൾ ഒരു പുരുഷൻ ചോദിച്ചു: ഒരു മനുഷ്യൻ അവന്റെ വസ്ത്രം നല്ലതായിരിക്കണമെന്നും, തന്റെ ചെരിപ്പ് നല്ലതായിരിക്കണമെന്നും ഇഷ്ടപ്പെടുന്നു- ഇതും അഹംഭാവമാണോ? തിരുമേനി പറഞ്ഞു: 'അല്ലാഹു സുന്ദരനാണ്'; അവൻ സൗന്ദര്യം ഇഷ്ടപ്പെടുന്നു. അഹംഭാവം എന്നാൽ, ന്യായമായ കാര്യത്തോട് ഗർവ്വ് (ധിക്കാരം) കാണിക്കുകയും, ജനങ്ങളോട് പുച്ഛം കാണിക്കലുമാണ്. 4) ഭയഭക്തനും, ധനികനും (ജനമദ്ധ്യെ പേരും കീർത്തിയും ആർജ്ജിക്കാതെ) അജ്ഞാതനുമായുള്ള അടിയാനെ അല്ലാഹു ഇഷ്ടപ്പെടുന്നു.' 5) ഗർവ്വ് കാരണം വസ്ത്രം ഇഴച്ചുനടക്കുന്നവനിലേക്ക് ഖിയാമത്ത് നാളിൽ അല്ലാഹു (കോപം നിമിത്തം) നോക്കുന്നതല്ല. [അവസാനത്തെ ഹദീഥ് ബുഖാരിയും മുസ്‌ലിമും (റ) ഉദ്ധരിച്ചതും, ബാക്കിയെല്ലാം മുസ്‌ലിം ഉദ്ധരിച്ചതുമാണ്.]

84-ാം ആയത്തിന്റെ ആശയം സ്പഷ്ടമാണ്. കഴിഞ്ഞ സൂ: 89-ാം വചനത്തിന്റെ വിവരണത്തിൽ പറഞ്ഞകാര്യങ്ങൾ ഇവിടെയും ശ്രദ്ധേയമാകുന്നു.

إِنَّ ٱلَّذِى فَرَضَ عَلَيْكَ

**《85》 (നബിയേ) നിശ്ചയമായും, നിനക്ക് ക്വുർആനെ നിയമിച്ചു തന്നിട്ടുള്ളവൻ,**

ٱلْقُرْءَانَ لَرَآدُّكَ إِلَىٰ مَعَادٍ

നിന്നെ ഒരു മടക്കസ്ഥാനത്തേക്ക് തിരിച്ചു കൊണ്ടുവരുന്നവനാകുന്നു.

قُل رَّبِّىٓ أَعْلَمُ مَن جَآءَ بِٱلْهُدَىٰ وَمَنْ هُوَ فِى ضَلَٰلٍ مُّبِينٍ ﴿٨٥﴾

പറയുക: 'സന്‍മാര്‍ഗം കൊണ്ടുവന്നിട്ടുള്ളതാരാണെന്നും, ഏതൊരുവനാണ് സ്പഷ്ടമായ ദുര്‍മാര്‍ഗത്തിലുള്ളവനെന്നും എന്റെ റബ്ബ് നല്ലവണ്ണം

---

﴾85﴿ إِنَّ നിശ്ചയമായും الَّذِي فَرَضَ നിയമിച്ചവന്‍, നിര്‍ബന്ധമാക്കിയവന്‍ عَلَيْكَ നിന്റെ മേല്‍ الْقُرْآنَ ഖുര്‍ആനെ لَرَادُّكَ നിന്നെ തിരിച്ചുകൊണ്ടുവരുന്നവന്‍ (ആക്കുന്നവന്‍) തന്നെയാണ് إِلَى مَعَادٍ ഒരു മടക്കസ്ഥാനത്തേക്ക് قُلْ നീ പറയുക رَبِّي എന്റെ റബ്ബ് أَعْلَمُ നല്ലവണ്ണം (ഏറ്റവും) അറിയുന്നവനാണ് مَنْ جَاءَ വന്നവനെ, വന്നതാരാണെന്ന് بِالْهُدَى സന്‍മാര്‍ഗവും കൊണ്ട് وَمَنْ ഒരുവനെയും, ആരാണെന്നും هُوَ അവന്‍ فِي ضَلَالٍ ദുര്‍മാര്‍ഗത്തിലാണ്, വഴിപിഴവിലാണ് مُبِينٍ വ്യക്തമായ

---

ഈ വചനം മദീനാ ഹിജ്‌റഃക്കിടയില്‍ ജുഹ്ഫഃ (الْجُحْفَة)യില്‍ വെച്ച് അവതരിച്ചതാണെന്ന് സൂറത്തിന്റെ പ്രാരംഭത്തില്‍ നാം ചൂണ്ടിക്കാട്ടിയിട്ടുണ്ട്. നബിﷺ മക്കയില്‍ നിന്ന് ഗൂഢമായി പുറപ്പെട്ടു രണ്ട്മൂന്ന് ദിവസം ഥൗര്‍മലയിലെ (ثَوْر)ഗുഹയില്‍ ഒളിച്ചിരുന്നശേഷം അതില്‍നിന്ന് പുറത്തുവന്നപ്പോള്‍, പിതൃദേശത്തേക്ക് തന്നെ തിരിച്ചുപോയാല്‍കൊള്ളാമെന്ന് ആഗ്രഹം തോന്നുകയുണ്ടായെന്നും, അപ്പോഴാണ് ഈ വചനം അവതരിച്ചതെന്നും മുഖാത്തില്‍ (مُقَاتِل - رح) പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്. ഇതനുസരിച്ച് 'മടക്കസ്ഥാന'(معاد) കൊണ്ടുള്ള വിവക്ഷ മക്കഃയായിരിക്കുന്നതാണ്. മറ്റ് ചില മഹാന്‍മാരുടെ അഭിപ്രായവും ഇത് തന്നെ. അപ്പോള്‍, ചരിത്രപ്രസിദ്ധമായ മക്കാവിജയം ഉണ്ടായതോട് കൂടി അല്ലാഹുവിന്റെ ഈ വാഗ്ദാനം- മടക്കസ്ഥാനത്തേക്ക് തിരിച്ചുകൊണ്ടുവരുമെന്ന വാഗ്ദാനം- പാലിക്കപ്പെടുകയും ചെയ്തു. നബിﷺയെ സംബന്ധിച്ചിടത്തോളം ഇതൊരു പ്രവചനവും,. അതിന്റെ സാക്ഷാല്‍ക്കാരം അവിടുത്തെ പ്രവാചകത്വത്തിന് ഒരു ദൃഷ്ടാന്തവുമായിരിക്കും. 'നിനക്ക് ഖുര്‍ആനെ നിയമിച്ചുതന്നു' (فَرَضَ عَلَيْكَ الْقُرْآنَ) എന്നതിന്റെ താല്പര്യം, അത് പാരായണം ചെയ്യുന്നതും, അനുഷ്ഠാനത്തില്‍ വരുത്തുന്നതുമെല്ലാം നിര്‍ബന്ധമാക്കിയിരിക്കുന്നുവെന്നത്രെ.

'മടക്കസ്ഥാനം' എന്ന് പറഞ്ഞത്, പരലോകത്തെ ഉദ്ദേശിച്ചാണെന്നും, സ്വര്‍ഗത്തെ ഉദ്ദേശിച്ചാണെന്നും, ഖിയാമത്ത് നാളില്‍ നബിﷺക്ക് നല്‍കപ്പെടുമെന്ന് ഖുര്‍ആനില്‍ (17: 79ല്‍) സൂചിപ്പിക്കപ്പെട്ടിട്ടുള്ള ആ 'പ്രശംസനീയസ്ഥാന'ത്തെ (المقام المحمود) ഉദ്ദേശിച്ചാണെന്നും ഖുര്‍ആന്‍ വ്യാഖ്യാതാക്കള്‍ക്കിടയില്‍ അഭിപ്രായങ്ങളുണ്ട്.

وَمَا كُنتَ تَرْجُوٓا۟ أَن يُلْقَىٰٓ إِلَيْكَ

﴾86﴿ നിനക്ക് വേദഗ്രന്ഥം കിട്ടുമെന്ന് നീ പ്രതീക്ഷിക്കുന്നുണ്ടായിരുന്നില്ല (അഥവാ ആഗ്രഹിക്കുന്നുണ്ടായിരുന്നില്ല);

ٱلْكِتَٰبُ إِلَّا رَحْمَةً مِّن رَّبِّكَ ۖ فَلَا تَكُونَنَّ ظَهِيرًا لِّلْكَٰفِرِينَ ﴿٨٦﴾

**എങ്കിലും, നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള കാരുണ്യമായിട്ടത്രെ (നിനക്കത് കിട്ടിയത്). ആകയാൽ, നിശ്ചയമായും നീ അവിശ്വാസികൾക്ക് പിൻതുണ നൽകുന്നവനായിരിക്കരുത്.**

---

﴾86﴿ وَمَا كُنتَ നീ ആയിരുന്നില്ല, ഉണ്ടായിരുന്നില്ല تَرْجُوا പ്രതീക്ഷിക്കുക, ആഗ്രഹിക്കുക, അഭിലഷിക്കുക أَنْ يُلْقَى ഇട്ടുതരപ്പെടുമെന്ന്, കിട്ടുമെന്ന്, നൽകപ്പെടുന്നത് إِلَيْكَ നിനക്ക്, നിങ്കലേക്ക് الْكِتَابُ ഗ്രന്ഥം, വേദഗ്രന്ഥം إِلا رَحْمَةً എങ്കിലും കാരുണ്യമായിട്ട്, അനുഗ്രഹമായിട്ടല്ലാതെ مِنْ رَبِّكَ നിന്റെ രക്ഷിതാവിങ്കൽനിന്ന് فَلاتَكُونَنَّ അതിനാൽ തീർച്ചയായും നീ ആകരുത് ظَهِيرًا പിൻതുണ നൽകുന്നവൻ സഹായി, അരു നിൽക്കുന്നവൻ لِلْكَافِرِينَ അവിശ്വാസികൾക്ക്

---

ഒരു വേദഗ്രന്ഥം ലഭിക്കുമെന്ന പ്രതീക്ഷയാകട്ടെ, ലഭിക്കേണമെന്ന ആഗ്രഹമാകട്ടെ നബി ﷺക്ക് ഉണ്ടായിരുന്നില്ല; അല്ലാഹു അവന്റെ അനുഗ്രഹവും കാരുണ്യവും കൊണ്ട് മാത്രം, അവിടുത്തേക്ക് ക്വുർആൻ അവതരിപ്പിച്ചു കൊടുത്തതാണ് എന്ന് ഈ വചനം സ്പഷ്ടമാക്കുന്നു. പ്രവാചകത്വം സിദ്ധിക്കലും, വേദഗ്രന്ഥം ലഭിക്കലും മനുഷ്യന്റെ പരിശ്രമംകൊണ്ടോ, യോഗ്യതകൊണ്ടോ, ആഗ്രഹംകൊണ്ടോ ഒന്നും സാധ്യമാകുന്ന കാര്യമല്ല. ഏതൊരാളെ അവമൂലം അനുഗ്രഹിക്കുവാൻ അല്ലാഹു ഉദ്ദേശിക്കുന്നുവോ അവർക്കത് അവൻ നൽകുമെന്നേയുള്ളൂ. അതിന് അവൻ ഇഷ്ടപ്പെടുന്നവരെ അവൻതന്നെ തിരഞ്ഞെടുക്കുന്നു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ പ്രവാചകത്വവും വേദഗ്രന്ഥവും മനുഷ്യന്റെ പ്രവർത്തനഫലമായി സിദ്ധിക്കുന്നത് (الكسبى) അല്ല. നേരെമറിച്ച് അല്ലാഹുവിനാൽ പ്രദാനം ചെയ്യപ്പെടുന്നത് (الوهبى) ആകുന്നു. ഇസ്‌ലാമിലെ സർവ്വസ്വീകാര്യമായ ഒരടിസ്ഥാനതത്വമത്രെ ഇത്. ഈ തത്വത്തിനെതിരായി ഏതെങ്കിലും തല്പരകക്ഷികളിൽനിന്നോ, ഇസ്‌ലാമിന്റെ ശത്രുക്കളിൽനിന്നോ ഇറക്കുമതി ചെയ്യപ്പെട്ടിട്ടുള്ള യാതൊരു നിർവ്വചനവും, ഏതൊരു വ്യാഖ്യാനവും ഇസ്‌ലാമിലെ പ്രവാചകത്വത്തിന്റെ നിർവ്വചനമോ വ്യാഖ്യാനമോ അല്ലതന്നെ. അതെല്ലാം 'കുഫ്‌റും' അതിനെ അനുകൂലിക്കുന്നത് കുഫ്‌റിന് അരുനിൽക്കലുമത്രെ.

ഇസ്‌ലാമികപ്രമാണങ്ങളിൽനിന്നോ, പഠിച്ചറിഞ്ഞ പണ്ഡിതൻമാരിൽനിന്നോ അല്ലാതെ പശ്ചാത്യൻ സാഹിത്യങ്ങൾവഴി ഇസ്‌ലാമിനെ പരിചയപ്പെടുന്ന ചിലർക്കും തത്വശാസ്ത്രത്തിന്റെയും ബുദ്ധിയുടെയും അടിസ്ഥാനത്തിൽമാത്രം പ്രവാചകത്വത്തെ വ്യാഖ്യാനിക്കുവാൻ മുതിരുന്ന ചിലർക്കും ഈ തത്വം ഗ്രഹിക്കുവാൻ കഴിയാതെ വമ്പിച്ച അമളി പിണയാറുണ്ട്. നബി തിരുമേനി ﷺ പ്രവാചകത്വം ലഭിക്കുന്നതിനുമുമ്പ് ഹിറാ മലയിലെ ഗുഹയിൽ പോയി ഏകാന്തവാസം ചെയ്തിരുന്നത്, ഈ ലോകത്തെ സത്യത്തിലേക്ക് നയിക്കുവാനുള്ള ഒരു വെളിച്ചം തേടിക്കൊണ്ടായിരുന്നുവെന്നും, അതിനായി ഒരു ആത്മീയപരിശ്രമം നടത്തുകയായിരുന്നു അവിടുന്ന് ചെയ്തിരുന്നതെന്നും, അങ്ങനെയിരിക്കെയാണ് ആ തേടിയ വെളിച്ചം- അതെ, വഹ്‌യ് -പെട്ടെന്ന് ലഭിച്ചതെന്നും ഇവർ പ്രസ്താവിക്കുന്നത് കാണാം. ഈ ചിത്രീകരണം യഥാർത്ഥത്തിൽ പ്രവാചകത്വത്തിന്റെ അടിത്തറയെത്തന്നെ പൊളിച്ചു കളയുന്നതാണെന്ന് ഇവർ മനസ്സിലാക്കാത്തതാണ് അത്ഭുതം. ഈ ഒരു ആയത്തിൽ മാത്രമല്ല,

ഒന്നിലധികം സ്ഥലത്ത് ഖുര്‍ആന്‍ ചെയ്ത വ്യക്തമായ പ്രസ്താവനകള്‍ക്കും, ബലവത്തായ പല ഹദീഥുകള്‍ക്കും വിരുദ്ധമാണിത്. മലക്കുകളില്‍നിന്നും മനുഷ്യരില്‍നിന്നും ദൂതന്‍മാരെ അല്ലാഹു തിരഞ്ഞെടുക്കുകയാണ് ചെയ്യുന്നത്. എന്ന് സൂഃ ഹജ്ജ് 75 ല്‍ അല്ലാഹു പറഞ്ഞത് നാം കണ്ടു. സൂ: ശൂറായില്‍ അല്ലാഹു പറയുന്നു:

كُنت تَدْرِي مَا الكتَابُ وَلاَ الإِيمَانُ وَلكن جَعَلْنَاهُ نُورًا نَّهْدِي بِه مَنْ نَّشَاء منْ عبَادنَا - الشورى ٥٢

(കിത്താബ്- വേദഗ്രന്ഥം- എന്താണെന്നോ, ഈമാന്‍- സത്യവിശ്വാസം- എന്താണെന്നോ നിനക്കറിയുമായിരുന്നില്ല. എങ്കിലും, നാം ഇതിനെ നമ്മുടെ അടിയാന്‍മാരില്‍നിന്ന് നാം ഉദ്ദേശിക്കുന്നവര്‍ക്ക് മാര്‍ഗദര്‍ശനം നല്‍കുന്ന ഒരു പ്രകാശമാക്കിയിരിക്കുകയാണ്.) കൂടുതല്‍ വിവരം അവിടെവെച്ചാവാം. إنْ شَاء الله

وَلَا يَصُدُّنَّكَ عَنْ ءَايَٰتِ ٱللَّهِ بَعْدَ إِذْ أُنزِلَتْ إِلَيْكَ ۖ وَٱدْعُ إِلَىٰ رَبِّكَ ۖ وَلَا تَكُونَنَّ مِنَ ٱلْمُشْرِكِينَ ﴿٨٧﴾

**《87》 അല്ലാഹുവിന്റെ ലക്ഷ്യങ്ങള്‍ നിനക്ക് അവതരിപ്പിക്കപ്പെട്ടതിന് ശേഷം, അവയില്‍നിന്ന് നിന്നെ അവര്‍ [അവിശ്വാസികള്‍] തടഞ്ഞുകളയുകയും ചെയ്യരുത്. നീ നിന്റെ രക്ഷിതാവിങ്കലേക്ക് ക്ഷണിക്കുകയും ചെയ്യണം; നീ ബഹുദൈവവിശ്വാസികളില്‍ പെട്ടുപോകയും ചെയ്യരുത്.**

وَلَا تَدْعُ مَعَ ٱللَّهِ إِلَٰهًا ءَاخَرَ ۘ لَآ إِلَٰهَ إِلَّا هُوَ ۚ

**《88》 അല്ലാഹുവോട് കൂടെ വേറെ ഒരു ആരാധ്യനെ നീ വിളി(ച്ചു പ്രാര്‍ത്ഥി)ക്കുകയും അരുത്; അവനല്ലാതെ ആരാധ്യനേയില്ല.**

كُلُّ شَىْءٍ هَالِكٌ إِلَّا وَجْهَهُۥ ۚ لَهُ ٱلْحُكْمُ وَإِلَيْهِ تُرْجَعُونَ ﴿٨٨﴾

**അവന്റെ തിരുമുഖം ഒഴികെ എല്ലാ വസ്തുക്കളും നാശമടയുന്നതത്രെ. നിയമാധികാരം അവന്നാണ്; അവങ്കലേക്ക് തന്നെ നിങ്ങള്‍ മടക്കപ്പെടുകയും ചെയ്യുന്നു.**

---

《87》 وَلا يَصُدُّنَّكَ അവര്‍ നിന്നെ തടഞ്ഞുകളയുകയും ചെയ്യരുത് عَنْ آيَاتِ اللهِ അല്ലാഹുവിന്റെ ലക്ഷ്യങ്ങളില്‍ നിന്ന് بَعْدَ إِذْ أُنْزِلَتْ അവ അവതരിക്കപ്പെട്ട (ഇറക്കപ്പെട്ട)തിന് ശേഷം إِلَيْكَ നിനക്ക്, നിങ്കലേക്ക് وَادْعُ നീ ക്ഷണിക്കുകയും ചെയ്യുക إِلَى رَبِّكَ നിന്റെ രക്ഷിതാവിങ്കലേക്ക് وَلا تَكُونَنَّ നിശ്ചയമായും നീ ആകുകയും അരുത് (പെട്ടുപോകരുത്) مِنَ الْمُشْرِكِينَ ബഹുദൈവവിശ്വാസികളില്‍, പങ്കുചേര്‍ക്കുന്നവരില്‍ 《88》 وَلا تَدْعُ നീ വിളിക്കുക (പ്രാര്‍ത്ഥിക്കുക)യും അരുത് مَعَ اللهِ അല്ലാഹുവോട് കൂടി إِلَهًا آخَرَ വേറെ ഒരാരാധ്യനെ لا إِلَهَ ആരാ

ധ്യനേ ഇല്ല إِلَّا هُوَ അവനല്ലാതെ كُلُّ شَيْءٍ എല്ലാ വസ്തുവും هَالِكٌ നാശമടയുന്നതാണ് إِلَّا وَجْهَهُ അവന്റെ മുഖം (അവൻ) അല്ലാതെ لَهُ അവന്നാണ് الْحُكْمُ അധികാരം, വിധി وَإِلَيْهِ അവങ്കലേക്ക് തന്നെ تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു.

---

അല്ലാഹുവിങ്കൽ ഏറ്റവും വെറുക്കപ്പെട്ടതായ ശിർക്കിന്റെ ആൾക്കാർക്ക് യാതൊരുവിധത്തിലും സഹായിക്കയോ, കൂട്ടുനിൽക്കയോ ചെയ്യാതെ, തൗഹീദിൽ ഉറച്ചുനിൽക്കുവാനും, അതിലേക്ക് ക്ഷണിക്കുവാനും നബിﷺയോട് ഊന്നിപ്പറഞ്ഞുകൊണ്ടാണ് അല്ലാഹു ഈ സൂറത്ത് അവസാനിപ്പിക്കുന്നത്. ഇതിന് നാല് കാരണങ്ങളും അവൻ ഉണർത്തിക്കുന്നു.

(1) അവനല്ലാതെ വേറെ യാതൊരു ഇലാഹും ഇല്ലതന്നെ.

(2) അവനല്ലാതെ എല്ലാ വസ്തുക്കളും നാശത്തിന് വിധേയമാണ്; അവൻ മാത്രമേ നാശത്തിന് വിധേയനാകാത്തവനായുള്ളൂ.

(3) നിയമാധികാരം, അഥവാ വിധികർതൃത്വം അവനുമാത്രമാണ്.

(4) എല്ലാവരും അവങ്കലേക്ക് തന്നെയാണ് മടങ്ങിച്ചെല്ലുന്നതും.

ഈ നാലുകാര്യങ്ങളും തൗഹീദിന്റെ അനിവാര്യതക്ക് മതിയായ അടിസ്ഥാനങ്ങളാകുന്നുതാനും. ഹാ, എത്ര മഹത്തായ സമാപനം!

അല്ലാഹു നമ്മെയെല്ലാം, തൗഹീദിൽ ജീവിക്കുകയും, തൗഹീദിൽ മരിക്കുകയും, തൗഹീദോട് കൂടി അവങ്കലേക്ക് മടങ്ങിച്ചെല്ലുകയും ചെയ്യുന്ന സൽഭാഗ്യവാൻമാരിൽ ഉൾപ്പെടുത്തട്ടെ. ആമീൻ.

﴿التسويد: ١٣-٣-١٣٨١ هـ / ٢٦-٨-٦١ م. التبييض: ٢٣-٤-١٣٨٧ / ٣١-٧-٦٧م﴾

سورة العنكبوت

# 29. സൂറതുൽ അൻകബൂത്ത്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 69 - വിഭാഗം (റുകൂഉ്) 7

(ആദ്യത്തെ 11 ആയത്തുകൾ മദീനഃയിൽ അവതരിച്ചതാണെന്നും പറയപ്പെട്ടിട്ടുണ്ട്.)

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ

പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

الٓمٓ ﴿١﴾

《1》 'അലിഫ്- ലാം- മീം'

أَحَسِبَ ٱلنَّاسُ أَن يُتْرَكُوٓا۟ أَن يَقُولُوٓا۟ ءَامَنَّا وَهُمْ لَا يُفْتَنُونَ ﴿٢﴾

《2》 'ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു' എന്ന് പറയുന്നത് കൊണ്ട് (മാത്രം)- തങ്ങൾ പരീക്ഷിക്കപ്പെടാതെ- വിട്ടുകളയപ്പെടുമെന്ന് മനുഷ്യർ ധരിച്ചിരിക്കുന്നുവോ?!

وَلَقَدْ فَتَنَّا ٱلَّذِينَ مِن قَبْلِهِمْ ۖ فَلَيَعْلَمَنَّ ٱللَّهُ ٱلَّذِينَ صَدَقُوا۟ وَلَيَعْلَمَنَّ ٱلْكَـٰذِبِينَ ﴿٣﴾

《3》 തീർച്ചയായും, അവരുടെ മുമ്പുണ്ടായിരുന്നവരെ നാം പരീക്ഷണം ചെയ്തിട്ടുണ്ട്; അങ്ങനെ, സത്യം പറഞ്ഞവരെ അല്ലാഹു അറിയുകതന്നെ ചെയ്യും; വ്യാജം പറയുന്നവരെയും അവൻ അറിയും.

أَمْ حَسِبَ ٱلَّذِينَ يَعْمَلُونَ ٱلسَّيِّـَٔاتِ أَن يَسْبِقُونَا ۚ سَآءَ مَا يَحْكُمُونَ ﴿٤﴾

《4》 അഥവാ, തിന്മകൾ പ്രവർത്തിക്കുന്നവർ നമ്മെ (തോൽപിച്ചു) മുൻകടന്നു കളയാമെന്ന് ധരിച്ചിട്ടുണ്ടോ?! അവർ വിധി കൽപിക്കുന്നത് എത്ര ചീത്ത!

﴾1﴿ الم 'അലിഫ്- ലാം- മീം' ﴾2﴿ أَحَسِبَ ധരിച്ചുവോ, കണക്കാക്കിയോ النَّاسُ മനുഷ്യർ أَن يُتْرَكُوا അവർ വിട്ടുകളയപ്പെടുമെന്ന്, ഉപേക്ഷിക്കപ്പെടുമെന്ന് أَن يَقُولُوا അവർ പറയുന്നതിനാൽ آمَنَّا ഞങ്ങൾ വിശ്വസിച്ചു എന്ന് وَهُمْ لَا يُفْتَنُونَ അവർ പരീക്ഷിക്കപ്പെടാതെ ﴾3﴿ وَلَقَدْ فَتَنَّا തീർച്ചയായും നാം പരീക്ഷിച്ചിട്ടുണ്ട് الَّذِينَ യാതൊരു കൂട്ടരെ مِن قَبْلِهِمْ അവരുടെ മുമ്പുള്ള فَلَيَعْلَمَنَّ اللَّهُ അങ്ങനെ അല്ലാഹു അറിയുകതന്നെ ചെയ്യും الَّذِينَ صَدَقُوا സത്യം പറഞ്ഞവരെ وَلَيَعْلَمَنَّ അവൻ അറിയുകയും ചെയ്യും الْكَاذِبِينَ വ്യാജം പറയുന്നവരെ ﴾4﴿ أَمْ حَسِبَ അഥവാ ധരിച്ചുവോ الَّذِينَ يَعْمَلُونَ പ്രവർത്തിക്കുന്നവർ السَّيِّئَاتِ തിന്മകൾ, ദുഷ്പ്രവൃത്തികൾ أَن يَسْبِقُونَا നമ്മെ മുൻകടന്നു (തോൽപ്പിച്ചു) കളയുമെന്ന് سَاءَ എത്ര ചീത്ത, വളരെ മോശം مَا يَحْكُمُونَ അവർ വിധി കൽപിക്കുന്നത്

---

ഇസ്‌ലാമിന്റെ ആദ്യഘട്ടത്തിൽ, സത്യവിശ്വാസം സ്വീകരിച്ച പല സ്വഹാബികൾക്കും മുശ്‌രിക്കുകളിൽനിന്ന് അനുഭവിക്കേണ്ടിവന്ന മർദ്ദനങ്ങളും അക്രമങ്ങളും പ്രസിദ്ധമാണല്ലോ. അമ്മാർ (റ), സ്വുഹൈബ് (റ), ബിലാൽ (റ) മുതലായ മഹാൻമാർ കൂടുതൽ കഷ്ടനഷ്ടങ്ങൾ സഹിക്കേണ്ടി വന്നവരായിരുന്നു. അങ്ങനെ വിവിധ തരത്തിലുള്ള പരീക്ഷണങ്ങൾക്ക് വിധേയരായ ആദ്യമുസ്‌ലിംകളുടെ കാര്യത്തിലാണ് ഈ വചനങ്ങൾ അവതരിച്ചത്. ഈ വിഷയത്തിൽ വ്യത്യസ്തങ്ങളായ രിവായത്തുകൾ കാണാമെങ്കിലും, അവയുടെ ആകെസാരം അതാണ്. ഒരു സംഭവത്തെക്കുറിച്ച് അവതരിക്കുന്ന ആയത്തുകളും, കൽപനകളും അത്പോലെയുള്ളതിനെല്ലാം ബാധകമാണെന്ന് പറയേണ്ടതില്ല. അത് കൊണ്ട് ഈ വചനങ്ങളിൽ അടങ്ങിയ പാഠങ്ങൾ എല്ലാ കാലത്തേക്കും ബാധകം തന്നെ.

വിശ്വസിച്ചിരിക്കുന്നുവെന്ന് വായകൊണ്ട് പറഞ്ഞതിന്റെ പേരിൽ മാത്രം ഒരാൾ വിശ്വാസിയാകുമെന്ന് ആരും ധരിക്കേണ്ടതില്ല. അതിന്റെ അടിസ്ഥാനത്തിൽ മാത്രം അയാളെ അല്ലാഹു വിട്ടുകളയുന്നതുമല്ല. വിശ്വാസികൾ പലവിധ പരീക്ഷണങ്ങളെയും നേരിടേണ്ടിവരും. മുമ്പുണ്ടായിരുന്ന സത്യവിശ്വാസികളും അങ്ങനെ പരീക്ഷണങ്ങൾക്ക് വിധേയരാകേണ്ടി വന്നിട്ടുണ്ട്. പരീക്ഷണത്തിൽ ക്ഷമയും, സഹനവും, സ്ഥിരചിത്തതയും കൈക്കൊള്ളുന്നത് കൊണ്ടാണ് വിശ്വാസം യഥാർത്ഥീകരിക്കുന്നതും, അതിന് ദാർഢ്യം വർദ്ധിക്കുന്നതും. യഥാർത്ഥ വിശ്വാസികളും, കപടൻമാരും ആരൊക്കെയാണെന്നും മറ്റുമുള്ള വസ്തുത അല്ലാഹുവിന് മുൻകൂട്ടിത്തന്നെ തികച്ചും അറിയാവുന്നതാണ്. എങ്കിലും, പരീക്ഷണങ്ങൾ മുഖേന സത്യവാദികളും, അസത്യവാദികളും തമ്മിൽ വ്യക്തമായി വേർതിരിയുവാനാണ് അല്ലാഹു ഉദ്ദേശിക്കുന്നത്. എനി, പരീക്ഷണങ്ങൾക്ക് വിധേയരായിട്ടില്ലാത്ത കുറ്റവാളികളായ ആളുകൾ തൽക്കാലം രക്ഷപ്പെട്ടത് പോലെ മേലിലും തങ്ങൾ രക്ഷപ്പെടുമെന്നും, അങ്ങനെ തങ്ങളുടെ ദുഷ്ചെയ്തികളുടെ ഫലം അനുഭവിക്കാതെ അല്ലാഹുവിനെ തോൽപിച്ചു കളയാമെന്നും കരുതുന്നുണ്ടെങ്കിൽ, ആ വിചാരവും പരമാബദ്ധമാണ്. അല്ലാഹു അവരുടെ മേൽ തക്ക ശിക്ഷാനടപടി എടുക്കുക തന്നെ ചെയ്യും എന്നൊക്കെയാണ് ആയത്തുകളുടെ ചുരുക്കം.

ഹിജ്‌റഃ (സ്വരാജ്യം ത്യജിച്ചുപോകൽ), സമരം, ദേഹേച്ഛകൾ വർജ്ജിക്കൽ, നിയമങ്ങൾക്കും നിയന്ത്രണങ്ങൾക്കും വിധേയമാകൽ, അനുഷ്ഠാന കർമ്മങ്ങൾ നിർവ്വഹിക്കൽ, ദേഹത്തിലും, ധനത്തിലും, മാനത്തിലും നേരിടുന്ന കഷ്ടനഷ്ടങ്ങൾ എന്നിങ്ങനെയുള്ള പല കാര്യങ്ങൾ മുഖേനയും സത്യവിശ്വാസികൾ പരീക്ഷിക്കപ്പെടുന്നതാകുന്നു. വിശ്വാസത്തിന്റെ ഏറ്റക്കുറവനുസരിച്ചായിരിക്കും പരീക്ഷണത്തിന്റെ ഏറ്റക്കുറവും. കൂടുതൽ പരീക്ഷണത്തിന് പാത്ര

മാകുന്നവർക്ക് അല്ലാഹു കൂടുതൽ പ്രതിഫലം നൽകുന്നതുമാകുന്നു. പല ഹദീഥുകളിലും നബിﷺ ഇക്കാര്യം ഉണർത്തിയിട്ടുള്ളത് കാണാം.

ഇമാം ബുഖാരി (റ)യും മറ്റും രേഖപ്പെടുത്തിയിട്ടുള്ള ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു: ഖബ്ബാബ് (خباب بن الارت - رض) പറയുകയാണ്: ഞങ്ങൾക്ക് ക്വുറൈശികളുടെ മർദ്ദനം കഠിനമായിത്തീർന്നപ്പോൾ, ഞങ്ങൾക്ക് വേണ്ടി അവിടുന്ന് പ്രാർത്ഥിക്കുന്നില്ലേ, രക്ഷ തേടുന്നില്ലേ എന്നൊക്കെ ഞങ്ങൾ നബിﷺയോട് സങ്കടപ്പെടുകയുണ്ടായി. തിരുമേനി ഒരു പുതപ്പ് തലയണയാക്കിക്കൊണ്ട് കഅ്ബഃയുടെ നിഴലിൽ വിശ്രമിക്കുകയായിരുന്നു. അപ്പോൾ തിരുമേനി പറഞ്ഞു: 'നിങ്ങളുടെ മുമ്പ് (മുൻ സമുദായങ്ങളിൽ) ഒരാളെ പിടിച്ചു ഭൂമിയിൽ കുഴിവെട്ടി അതിൽ നിറുത്തി അവന്റെ തലയിൽ വാളുളി വെച്ചു അവനെ രണ്ട് പൊളിയാക്കുമായിരുന്നു; ഇരുമ്പിന്റെ ചീർപ്പുകൊണ്ട് അവന്റെ മാംസവും എല്ലുമല്ലാത്ത ഭാഗം മുഴുവനും വാർന്നെടുക്കുകയും ചെയ്തിരുന്നു. അതൊന്നുംതന്നെ അവന്റെ മതത്തിൽനിന്നും അവനെ തടയുമായിരുന്നില്ല. അല്ലാഹുവാണ സത്യം! ഒരു വാഹനക്കാരൻ (യമനിലെ) സ്വൻആഇൽ നിന്ന് ഹദ്വർമൗത്തിലേക്ക് *(*)* പോകുമ്പോൾ അല്ലാഹുവിനെയും, ആടുകളെ സംബന്ധിച്ച് ചെന്നായയെയും അല്ലാതെ മറ്റൊന്നും പേടിക്കാനില്ലാത്തവണ്ണം ഇക്കാര്യം (ഇസ്‌ലാമിന്റെ നില) പരിപൂർണമാകുകതന്നെ ചെയ്യും. പക്ഷേ, നിങ്ങൾ ധൃതിപ്പെടുകയാണ് ചെയ്യുന്നത്.' തിരുമേനിയുടെ ഈ പ്രവചനം അൽപ വർഷങ്ങൾക്കകം സാക്ഷാൽക്കരിക്കപ്പെട്ടുവെന്ന് പറയേണ്ടതില്ല.

വേറൊരു ഹദീഥിൽ നബിﷺ ഇപ്രകാരം അരുളിച്ചെയ്യുന്നു:

عجبا لأمر المؤمن إن أمره كله خير له وليس ذلك لأحد إلا للمؤمن إن أصابته سرّاء شكر فكان خيرا له وإن أصابته ضراء صبر فكان خيرا له - مسلم

"സത്യവിശ്വാസിയുടെ കാര്യം അത്ഭുതം തന്നെ! അവന്റെ കാര്യങ്ങളെല്ലാം അവന് ഗുണകരമാണ്. ഇത് സത്യവിശ്വാസിക്കല്ലാതെ മറ്റാർക്കും ഇല്ലതന്നെ. അവന്നൊരു സന്തോഷകരമായ സംഭവം ബാധിച്ചാൽ അവൻ നന്ദികാണിക്കും. അങ്ങനെ അതവന് ഗുണകരമായിത്തീരുന്നു. അവന്നൊരു വിഷമസംഭവം ബാധിച്ചാൽ അവൻ ക്ഷമിക്കുന്നു. അങ്ങനെ അതും അവന് ഗുണമായിത്തീരുന്നു."(മു.) മറ്റൊരു ഹദീഥിൽ ഇപ്രകാരം വന്നിട്ടുണ്ട്: 'മനുഷ്യൻ അവന്റെ മതപ്പറ്റനുസരിച്ച് പരീക്ഷണം ചെയ്യപ്പെടുന്നതാണ്. അവന് തന്റെ മതത്തിൽ ദൃഢതയുണ്ടെങ്കിൽ പരീക്ഷണത്തിലും അവന് വർദ്ധനവുണ്ടായിരിക്കും.'

يبتلى الرجل على حسب دينه فان كان فى دينه صلابة زيد له فى البلاء - حكاه ابن كثير وقال صحيح

مَن كَانَ يَرْجُوا۟ لِقَآءَ ٱللَّهِ فَإِنَّ أَجَلَ

**﴿5﴾ ആരെങ്കിലും അല്ലാഹുവുമായി കണ്ടുമുട്ടുന്നതിന് ആശിക്കുന്നുവെങ്കിൽ (അഥവാ കാണുമെന്ന് പ്രതീക്ഷിക്കുന്നുവെങ്കിൽ), നിശ്ചയമായും അല്ലാഹുവിന്റെ (നിശ്ചിത) അവധി വരാനിരിക്കു**

---

*(*) صنعاء ൽ നിന്ന് حضر موت ലേക്ക് അക്കാലത്തുള്ള യാത്രാമാർഗം ഭയാനകമായിരുന്നു.*

ٱللَّهِ لَـَٔاتٍۚ وَهُوَ ٱلسَّمِيعُ ٱلْعَلِيمُ ﴿٥﴾

ന്നത് തന്നെയാകുന്നു. അവനത്രെ (എല്ലാം) കേൾക്കുന്നവനും, അറിയുന്നവനും.

وَمَن جَـٰهَدَ فَإِنَّمَا يُجَـٰهِدُ لِنَفْسِهِۦٓۚ إِنَّ ٱللَّهَ لَغَنِىٌّ عَنِ ٱلْعَـٰلَمِينَ ﴿٦﴾

《6》 ആരെങ്കിലും സമരം ചെയ്യുന്നതായാൽ, അവന്ന് വേണ്ടിത്തന്നെയാണവൻ സമരം ചെയ്യുന്നത്. നിശ്ചയമായും, അല്ലാഹു ലോകരിൽ നിന്നും അനാശ്രയനാകുന്നു.

وَٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ لَنُكَفِّرَنَّ عَنْهُمْ سَيِّـَٔاتِهِمْ وَلَنَجْزِيَنَّهُمْ أَحْسَنَ ٱلَّذِى كَانُوا۟ يَعْمَلُونَ ﴿٧﴾

《7》 വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാകട്ടെ, അവർക്ക് അവരുടെ തിന്മകളെ നാം (പൊറുത്തു) മായിച്ചു കൊടുക്കുക തന്നെ ചെയ്യുന്നതാണ്. അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെക്കാൾ മെച്ചപ്പെട്ടത് നാം അവർക്ക് പ്രതിഫലം നൽകുകയും ചെയ്യും.

---

《5》 مَنْ كَانَ ആരെങ്കിലും ആണെങ്കിൽ يَرْجُوا പ്രതീക്ഷിക്കുന്നു, ആശിക്കുന്നു (എങ്കിൽ) لِقَاءَاللَّهِ അല്ലാഹുവുമായി കണ്ടുമുട്ടുന്നതിന്, കാണുന്നതിനെ فَإِنَّ എന്നാൽ നിശ്ചയമായും أَجَلَ اللَّهِ അല്ലാഹുവിന്റെ അവധി لَآتٍ വരുന്നത് (വരാനിരിക്കുന്നത്) തന്നെ وَهُوَ അവൻ, അവനത്രെ السَّمِيعُ കേൾക്കുന്നവൻ الْعَلِيمُ അറിയുന്നവൻ 《6》 وَمَنْ جَاهَدَ ആരെങ്കിലും സമരം ചെയ്യുന്നതായാൽ فَإِنَّمَا يُجَاهِدُ നിശ്ചയമായും അവൻ സമരം ചെയ്യുന്നു لِنَفْسِهِ തനിക്ക് വേണ്ടിത്തന്നെ, അവന്റെ ആത്മാവിന് വേണ്ടി മാത്രം إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَغَنِيٌّ അനാശ്രയനാകുന്നു, ധന്യൻ തന്നെ عَنِ الْعَالَمِينَ ലോകരിൽനിന്ന്, ലോകരോട് 《7》 وَالَّذِينَ آمَنُوا വിശ്വസിച്ചിട്ടുള്ളവർ وَعَمِلُوا الصَّالِحَاتِ സൽക്കർമ്മങ്ങൾ പ്രവർത്തിക്കയും ചെയ്ത لَنُكَفِّرَنَّ നാം മായിച്ചുകൊടുക്കുകതന്നെ ചെയ്യും, പൊറുക്കും, മൂടിവെക്കും عَنْهُمْ അവർക്ക് അവരിൽനിന്ന് سَيِّئَاتِهِمْ അവരുടെ തിന്മകളെ, ദുഷ്കർമങ്ങളെ وَلَنَجْزِيَنَّهُمْ അവർക്ക് നാം പ്രതിഫലം നൽകുകയും ചെയ്യും أَحْسَنَ الَّذِي യാതൊന്നിൽവെച്ച് നല്ലതിന്, യാതൊന്നിനെക്കാൾ മെച്ചമായത് كَانُوا يَعْمَلُونَ അവർ പ്രവർത്തിച്ചിരുന്ന

---

അല്ലാഹുവിനെ കണ്ടുമുട്ടണം, അവന്റെ പ്രീതിയും പ്രതിഫലവും ലഭിക്കണം എന്ന ആശയും, അതുണ്ടാകുമെന്ന പ്രതീക്ഷയും വല്ലവർക്കുമുണ്ടെങ്കിൽ, അത് വിദൂരമൊന്നുമല്ല; അതിനുള്ള അവധി ഇതാ ആസന്നമാണ്. അതിനുള്ള ഒരുക്കങ്ങൾ അവർ ചെയ്തുകൊള്ളട്ടെ. ദേഹംകൊണ്ടോ, ധനം കൊണ്ടോ ചെയ്യുന്ന എല്ലാ സമരങ്ങളും– ശത്രുക്കളുമായുള്ള

ധർമസമരമോ, ദേഹേച്ഛയോടോ, പിശാചിനോടോ ഉള്ള കർമസമരമോ ഏതായാലും ശരി- വാസ്തവത്തിൽ അത്, ചെയ്യുന്നവരുടെ തന്നെ ഗുണത്തിന് വേണ്ടിയുള്ളതാണ്; അതിന്റെ ഫലം അവർക്കല്ലാതെ മറ്റാർക്കുമല്ല. അല്ലാഹുവിന് അത് മൂലം യാതൊരു ഗുണവും ഉണ്ടാകാനില്ല. അവന് ആരുടെയും ആശ്രയമോ സഹായമോ ആവശ്യമില്ല. ശരിയായ വിശ്വാസത്തോടുകൂടി സൽക്കർമങ്ങൾ പ്രവർത്തിച്ചുവന്നിട്ടുള്ളവരിൽനിന്ന് ആ പ്രവർത്തനങ്ങൾ സ്വീകരിക്കുകമാത്രമല്ല അവൻ ചെയ്യുന്നത്; അവരുടെ പക്കൽ വന്നുപോയിട്ടുള്ള തെറ്റുകുറ്റങ്ങൾ മൂടിമറച്ചു മാപ്പാക്കിക്കൊടുക്കുകയും, അവരുടെ സൽപ്രവർത്തനങ്ങൾക്ക് ഏറ്റവും മികച്ച രീതിയിലുള്ള പ്രതിഫലം നൽകുകയും ചെയ്യുന്നതാകുന്നു.

7-ാം വചനത്തിലെ അവസാനഭാഗം (وَلَنَجْزِيَنَّهُمْ أَحْسَنَ الَّذِي كَانُوا يَعْمَلُونَ) രണ്ട് പ്രകാരത്തിൽ വിവക്ഷിക്കപ്പെടാവുന്നതാണ്: (1) സൽക്കർമങ്ങൾ പ്രവർത്തിക്കുന്നവർക്ക് അവരുടെ പ്രവർത്തനങ്ങളുടെ തോതിനെക്കാൾ കവിഞ്ഞ നിലക്കുള്ള പ്രതിഫലം അല്ലാഹു കൊടുക്കുന്നതാണ് എന്നും, (2) അവരുടെ പ്രവർത്തനങ്ങളിൽവെച്ച് ഏറ്റവും നല്ല കർമങ്ങളുടെ തോതനുസരിച്ച് മൊത്തത്തിൽ എല്ലാ കർമങ്ങൾക്കും നല്ല പ്രതിഫലം നൽകുമെന്നും. (كَمَا فِي الرازى)

وَوَصَّيْنَا ٱلْإِنسَـٰنَ بِوَٰلِدَيْهِ حُسْنًا ۖ وَإِن جَـٰهَدَاكَ لِتُشْرِكَ بِى مَا لَيْسَ لَكَ بِهِۦ عِلْمٌ فَلَا تُطِعْهُمَآ ۚ إِلَىَّ مَرْجِعُكُمْ فَأُنَبِّئُكُم بِمَا كُنتُمْ تَعْمَلُونَ ﴿٨﴾

**﴿8﴾ മനുഷ്യനോട് അവന്റെ മാതാപിതാക്കളെ സംബന്ധിച്ച്- (അവർക്ക്) നന്മ ചെയ്യാൻ -നാം ആജ്ഞ നൽകിയിരിക്കുന്നു; (ഹേ, മനുഷ്യാ) നിനക്ക് (യഥാർത്ഥത്തിൽ) യാതൊരു അറിവുമില്ലാത്ത ഒന്നിനെ എന്നോട് പങ്ക് ചേർക്കുന്നതിന് അവർ നിന്നോട് നിർബന്ധം ചെലുത്തുന്ന പക്ഷം നീ അവരെ (രണ്ടാളെയും) അനുസരിച്ചു പോകരുത്. എന്റെ അടുക്കലേക്കാണ് നിങ്ങളുടെ (എല്ലാവരുടെയും) മടക്കം. അപ്പോൾ നിങ്ങൾ പ്രവർത്തിച്ചിരുന്നതിനെപ്പറ്റി ഞാൻ നിങ്ങൾക്ക് വൃത്താന്തം അറിയിച്ചു തരുന്നതാകുന്നു.**

وَٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ لَنُدْخِلَنَّهُمْ فِى ٱلصَّـٰلِحِينَ ﴿٩﴾

**﴿9﴾ വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാകട്ടെ, നിശ്ചയമായും നാം അവരെ സദ്വൃത്തൻമാരിൽ ഉൾപ്പെടുത്തുന്നതാകുന്നു.**

﴾8﴿ وَوَصَّيْنَا നാം വസ്വിയ്യത്ത് ചെയ്തിരിക്കുന്നു, ആജ്ഞ (ശാസന, നിർദ്ദേശം) നൽകിയിരിക്കുന്നു الْإِنسَانَ മനുഷ്യനോട് بِوَالِدَيْهِ അവന്റെ മാതാപിതാക്കളെപ്പറ്റി, حُسْنًا നന്മയെ, നന്മ ചെയ്യാൻ وَإِن جَاهَدَاكَ അവർ രണ്ടാളും നിന്നോട് നിർബന്ധം ചെലുത്തിയാൽ, ബുദ്ധിമുട്ടിച്ചാൽ لِتُشْرِكَ بِي നീ എന്നോട് പങ്കുചേർക്കുവാനായി مَا യാതൊന്നിനെ لَيْسَ لَكَ നിനക്കില്ല بِهِ അതിനെക്കുറിച്ച് عِلْمٌ ഒരറിവ്, വിവരം فَلَا تُطِعْهُمَا എന്നാൽ നീ അവരെ അനുസരിക്കരുത് إِلَيَّ എന്റെ അടുക്കലേക്കാണ് مَرْجِعُكُمْ നിങ്ങളുടെ മടക്കം, മടക്കസ്ഥാനം فَأُنَبِّئُكُم അപ്പോൾ ഞാൻ നിങ്ങൾക്ക് വൃത്താന്തം അറിയിക്കും, ബോധ്യപ്പെടുത്തും بِمَا كُنتُمْ നിങ്ങളായിരുന്നതിനെക്കുറിച്ച് تَعْمَلُونَ നിങ്ങൾ പ്രവർത്തിച്ചു വരുന്ന ﴾9﴿ وَالَّذِينَ آمَنُوا വിശ്വസിച്ചവരാകട്ടെ وَعَمِلُوا الصَّالِحَاتِ സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്ത لَنُدْخِلَنَّهُمْ നിശ്ചയമായും നാമവരെ പ്രവേശിപ്പിക്കും, ഉൾപ്പെടുത്തും فِي الصَّالِحِينَ സദ്‌വൃത്തരിൽ, സജ്ജനങ്ങളിൽ

---

ക്വുർആനിൽ അല്ലാഹു വളരെ ഊന്നിപ്പറഞ്ഞിട്ടുള്ള ഒരു കാര്യമാണ് മാതാപിതാക്കളോടുള്ള കടമ. മാതാപിതാക്കളോടുള്ള കടമ എത്ര വമ്പിച്ചതാണെങ്കിൽപോലും, അതിലുപരിയായ ഒന്നത്രെ അല്ലാഹുവിനോട് മനുഷ്യനുള്ള കടമ. അത് കൊണ്ടാണ് മാതാപിതാക്കളുടെ കടമയെപ്പറ്റി ഉപദേശിക്കുന്നതോടൊപ്പം, അല്ലാഹുവിനോട് പങ്കുചേർക്കുന്ന വിഷയത്തിൽ അവരെ അനുസരിച്ചുപോകരുതെന്ന് കൂടി പ്രത്യേകം ഉണർത്തുന്നത്.

സഅ്ദ് (سعْد بن ابى وقاص رضـ) ഇസ്‌ലാമിന്റെ ആരംഭഘട്ടത്തിൽ വിശ്വസിച്ച ഒരു സ്വഹാബിയാകുന്നു. അദ്ദേഹം നബിﷺയിൽ വിശ്വസിച്ചത് നിമിത്തം അദ്ദേഹത്തിന്റെ മാതാവ് (അബൂസുഫ്‌യാൻ മകൾ ഹംനഃ) അദ്ദേഹത്തോട് ഇങ്ങനെ പറഞ്ഞു: 'മാതാവിനോട് നന്മ ചെയ്യണമെന്ന് നിന്നോട് അല്ലാഹു കൽപിച്ചിട്ടില്ലേ?! അതുകൊണ്ട് ഒന്നുകിൽ ഞാൻ മരണമടയുക, അല്ലെങ്കിൽ നീ ഇസ്‌ലാമിൽ അവിശ്വസിക്കുക, ഈ രണ്ടിലൊന്നുണ്ടാകുന്നതുവരെ ഞാൻ ഭക്ഷണപാനീയമൊന്നും കഴിക്കുകയില്ല.' അങ്ങനെ ഒന്ന് രണ്ട് ദിവസം കഴിഞ്ഞു. മാതാവിന് ഭക്ഷണം കൊടുക്കുവാനായി അദ്ദേഹം അവരുടെ വായ നിർബന്ധിച്ചു പിളർത്തിക്കൊണ്ടിരിക്കുകയായി. ഈ അവസരത്തിലാണ് ഈ ആയത്ത് അവതരിച്ചത്. അദ്ദേഹം പിൻമാറുന്നില്ലെന്ന് കണ്ടപ്പോൾ മാതാവ് തന്റെ സത്യവ്രതത്തിൽനിന്ന് പിൻമാറി. സഅ്ദ് (റ) തന്റെ മാതാപിതാക്കളെ വളരെയധികം സ്നേഹിക്കുന്ന ഒരാളായിരുന്നു. എന്നാൽ ഈ സന്ദർഭത്തിൽ അദ്ദേഹം പ്രസ്താവിച്ചത് 'എന്റെ ഉമ്മാ! നിങ്ങൾ നൂറുവട്ടം മരിച്ചാലും എനിക്ക് എന്റെ മതം വിടുവാൻ നിവൃത്തിയില്ല' എന്നായിരുന്നു. (الترمذى، واحمد، ومسلم وغيرهم)

'നിനക്ക് യാതൊരറിവുമില്ലാത്തതിനെ എന്നോട് പങ്കുചേർക്കുവാൻ' (لِتُشْرِكَ بِي مَا لَيْسَ لَكَ بِهِ عِلْمٌ) എന്ന് പറഞ്ഞത് ശ്രദ്ധാർഹമാകുന്നു. അല്ലാഹുവിന് യാതൊരു പങ്കുകാരും ഇല്ലെന്നുള്ളത് സുസ്ഥാപിതമായ ഒരു പരമാർത്ഥമത്രെ. എന്നിരിക്കെ, പിന്നെയെങ്ങനെയാണ് അവനോട് വല്ലതിനെയും പങ്കുചേർക്കുന്ന വിഷയത്തിൽ അവരെ അനുസരിക്കുക?! ഏതെങ്കിലും തരത്തിലുള്ള ഒരു പങ്കുകാരൻ അവന് യഥാർത്ഥത്തിൽ ഉള്ളതായി നിനക്കറിയാമായിരുന്നുവെങ്കിൽ അതനുസരിക്കുവാൻ ന്യായമുണ്ടായിരുന്നു. പക്ഷേ, അതില്ലല്ലോ. അപ്പോൾ മാതാപിതാക്കളോടുള്ള കടമ വളരെ വമ്പിച്ചതാണെങ്കിലും ഇക്കാര്യത്തിൽ അവരെ

അനുസരിക്കുന്ന പ്രശ്നമേയില്ല. എന്നൊക്കെയാണ് ആ വാക്ക് ചൂണ്ടിക്കാട്ടുന്നത്. നിങ്ങൾ എല്ലാവരും അല്ലാഹുവിങ്കലേക്ക് മടങ്ങി വരുന്നവരാകകൊണ്ട് ഓരോരുത്തരുടെയും കർമഫലങ്ങൾ– മാതാപിതാക്കളുടെ ശിർക്കിന്റെ ഫലവും, നീ അവർക്ക് ചെയ്ത നന്മയുടെയും, നിന്റെ മതവിശ്വാസത്തിന്റെയും ഫലവും– അപ്പോൾ നിങ്ങളെ ബോധ്യപ്പെടുത്തിക്കൊള്ളാമെന്നും അല്ലാഹു തുടർന്നു പ്രസ്താവിക്കുന്നു. ഈ ആയത്തുമായി ബന്ധപ്പെട്ട കൂടുതൽ വിവരം സൂ: ലുക്മാനിലും മറ്റും വരുന്നതാണ്. إنْ شَاء الله

وَمِنَ ٱلنَّاسِ مَن يَقُولُ ءَامَنَّا بِٱللَّهِ فَإِذَآ أُوذِىَ فِى ٱللَّهِ جَعَلَ فِتْنَةَ ٱلنَّاسِ كَعَذَابِ ٱللَّهِ

**《10》 മനുഷ്യരിലുണ്ട് ചില ആളുകൾ: 'ഞങ്ങൾ അല്ലാഹുവിൽ വിശ്വസിച്ചിരിക്കുന്നു' എന്ന് അവർ പറയും. എന്നാൽ, അല്ലാഹുവിന്റെ കാര്യത്തിൽ തങ്ങൾക്ക് (വല്ലതും) ഉപദ്രവം ബാധിച്ചാൽ, ജനങ്ങളുടെ പരീക്ഷണം [മർദ്ദനം] അവർ അല്ലാഹുവിന്റെ ശിക്ഷക്ക് സമമാക്കിത്തീർക്കുന്നു!**

وَلَئِن جَآءَ نَصْرٌ مِّن رَّبِّكَ لَيَقُولُنَّ إِنَّا كُنَّا مَعَكُمْ ۚ أَوَلَيْسَ ٱللَّهُ بِأَعْلَمَ بِمَا فِى صُدُورِ ٱلْعَٰلَمِينَ ﴿١٠﴾

**നിന്റെ രക്ഷിതാവിങ്കൽനിന്ന് വല്ല സഹായവും വന്നുവെങ്കിലോ, അവർ പറയും: 'നിശ്ചയമായും ഞങ്ങൾ നിങ്ങളുടെ [സത്യവിശ്വാസികളുടെ] കൂടെയായിരുന്നു' എന്ന്. ലോകരുടെ ഹൃദയങ്ങളിൽ ഉള്ളതിനെക്കുറിച്ച് അല്ലാഹു നല്ലവണ്ണം അറിയുന്നവനല്ലയോ?!**

وَلَيَعْلَمَنَّ ٱللَّهُ ٱلَّذِينَ ءَامَنُوا۟ وَلَيَعْلَمَنَّ ٱلْمُنَٰفِقِينَ ﴿١١﴾

**《11》 വിശ്വസിച്ചിട്ടുള്ളവരെ അല്ലാഹു തീർച്ചയായും അറിയുന്നു; കപടവിശ്വാസികളെയും അവൻ തീർച്ചയായും അറിയും.**

---

《10》 وَمِنَ النَّاسِ മനുഷ്യരിലുണ്ട് مَنْ ചിലർ, ഒരു തരക്കാർ يَقُولُ അവർ (അവൻ) പറയും, പറയുന്ന آمَنَّا ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു بِاللَّهِ അല്ലാഹുവിൽ فَإِذَا أُوذِيَ എന്നാൽ അവൻ ഉപദ്രവിക്കപ്പെട്ടാൽ, അവന് ഉപദ്രവം ബാധിച്ചാൽ فِي اللَّهِ അല്ലാഹുവിന്റെ കാര്യത്തിൽ جَعَلَ അവൻ (അവർ) ആക്കും (ഗണിക്കും) فِتْنَةَ النَّاسِ മനുഷ്യരുടെ പരീക്ഷണം, കുഴപ്പം (മർദ്ദനം) كَعَذَابِ اللَّهِ അല്ലാഹുവിന്റെ ശിക്ഷയെപ്പോലെ, ശിക്ഷക്ക് സമം وَلَئِنْ جَاءَ വന്നുവെങ്കിൽ نَصْرٌ വല്ല സഹായവും مِنْ رَبِّكَ നിന്റെ റബ്ബിന്റെ പക്കൽനിന്ന് لَيَقُولُنَّ നിശ്ചയമായും

أَوَلَيْسَ ٱللَّهُ അവർ പറയും إِنَّا كُنَّا നിശ്ചയമായും ഞങ്ങളായിരുന്നു مَعَكُمْ നിങ്ങളുടെ കൂടെ അല്ലാഹു അല്ലയോ بِأَعْلَمَ നല്ലവണ്ണം അറിയുന്നവൻ بِمَا യാതൊന്നിനെപ്പറ്റി فِي صُدُورِ നെഞ്ചുകളിൽ (ഹൃദയങ്ങളിൽ) ഉള്ള ٱلْعَالَمِينَ ലോകരുടെ ﴾11﴿ وَلَيَعْلَمَنَّ ٱللَّهُ തീർച്ചയായും അല്ലാഹു അറിയും, അറിയുന്നു ٱلَّذِينَ آمَنُوا വിശ്വസിച്ചവരെ وَلَيَعْلَمَنَّ അല്ലാഹു തീർച്ചയായും അറിയുകയും ചെയ്യും ٱلْمُنَافِقِينَ കപടവിശ്വാസികളെ

---

സത്യവിശ്വാസത്തെ സംബന്ധിച്ചിടത്തോളം, യഥാർത്ഥവിശ്വാസി (മുഅ്മിൻ), അവിശ്വാസി (കാഫിർ), കപടവിശ്വാസി (മുനാഫിക്വ്) ഇങ്ങനെ മൂന്ന് തരക്കാരാണുള്ളത്. പ്രധാനമായും ആദ്യത്തെ രണ്ട് തരക്കാരെക്കുറിച്ചായിരുന്നു ഇതിനുമുമ്പ് പ്രസ്താവിച്ചത്. മുനാഫിക്വുകളെക്കുറിച്ചാണ് ഇവിടെ പറയുന്നത്. താൽക്കാലിക ഗുണത്തെ ഓർത്തു ഞാനും വിശ്വസിച്ചിരിക്കുന്നുവെന്ന് പറഞ്ഞു സത്യവിശ്വാസികളുടെ കൂട്ടത്തിൽ നടക്കുമെങ്കിലും, വിശ്വാസത്തിന്റെ പേരിൽ ജനങ്ങളിൽനിന്ന് വല്ല ഉപദ്രവമോ മർദ്ദനമോ ബാധിച്ചാൽ അക്ഷമനായിത്തീരുക, കേവലം തുച്ഛവും, സ്വാഭാവികവുമായ ആ വിഷമങ്ങളെ അല്ലാഹുവിങ്കൽനിന്നുള്ള ഭയങ്കര ശിക്ഷയെന്നോണം പരിഗണിക്കുക, നേരെമറിച്ച് സത്യവിശ്വാസികളുടെ ഭാഗത്ത് വല്ല വിജയമോ മറ്റ് ഗുണമോ കിട്ടിക്കാണുമ്പോൾ തങ്ങളും അതിൽ അവകാശികളും പങ്കുകാരുമാണെന്ന് അഭിനയിക്കുകയും ചെയ്യുക ഇതാണിവരുടെ പ്രധാനലക്ഷണം. എന്നാൽ, എല്ലാ രഹസ്യപരസ്യങ്ങളും അറിയുന്ന അല്ലാഹുവിന്നുണ്ടോ ഇതെല്ലാം അജ്ഞാതമായിത്തീരുന്നു?!

وَقَالَ ٱلَّذِينَ كَفَرُوا۟ لِلَّذِينَ ءَامَنُوا۟ ٱتَّبِعُوا۟ سَبِيلَنَا وَلْنَحْمِلْ خَطَـٰيَـٰكُمْ وَمَا هُم بِحَـٰمِلِينَ مِنْ خَطَـٰيَـٰهُم مِّن شَىْءٍ ۖ إِنَّهُمْ لَكَـٰذِبُونَ ﴿١٢﴾

**﴾12﴿ അവിശ്വസിച്ചവർ വിശ്വസിച്ചവരോട് പറയുകയാണ്: 'നിങ്ങൾ ഞങ്ങളുടെ മാർഗം പിൻപറ്റുവിൻ, നിങ്ങളുടെ തെറ്റുകുറ്റങ്ങൾ ഞങ്ങൾ ഏറ്റെടുക്കുകയും ചെയ്തുകൊള്ളാം' എന്ന്! (വാസ്തവത്തിൽ) അവരുടെ തെറ്റുകുറ്റങ്ങളിൽനിന്ന് യാതൊന്നും തന്നെ അവർ ഏറ്റെടുക്കുന്നവരല്ലതന്നെ. നിശ്ചയമായും അവർ കളവ് പറയുന്നവരാകുന്നു.**

وَلَيَحْمِلُنَّ أَثْقَالَهُمْ وَأَثْقَالًا مَّعَ أَثْقَالِهِمْ ۖ وَلَيُسْـَٔلُنَّ يَوْمَ ٱلْقِيَـٰمَةِ عَمَّا كَانُوا۟ يَفْتَرُونَ ﴿١٣﴾

**﴾13﴿ (അത്രയുമല്ല,) തങ്ങളുടെ ഭാരങ്ങളും, തങ്ങളുടെ ഭാരങ്ങളോടൊപ്പം (വേറെ) കുറെ ഭാരങ്ങളും തീർച്ചയായും അവർ വഹിക്കേണ്ടതായിവരും. അവർ (കളവ്) കെട്ടിച്ചമച്ചിരുന്നതിനെപ്പറ്റി ക്വിയാമത്ത് നാളിൽ അവർ തീർച്ചയായും ചോദ്യം ചെയ്യപ്പെടുന്നതുമാണ്.**

﴾12﴿ وَقَالَ പറയുന്നു الَّذِينَ كَفَرُوا അവിശ്വസിച്ചവർ لِلَّذِينَ آمَنُوا വിശ്വസിച്ചവരോട് اتَّبِعُوا നിങ്ങൾ പിൻപറ്റുവിൻ سَبِيلَنَا ഞങ്ങളുടെ മാർഗം وَلْنَحْمِلْ ഞങ്ങൾ ഏറ്റെടുക്കുകയും ചെയ്യാം خَطَايَاكُمْ നിങ്ങളുടെ തെറ്റുകളെ وَمَاهُمْ അവരല്ലതാനും بِحَامِلِينَ ഏറ്റെടുക്കുന്നവർ مِنْ خَطَايَاهُمْ അവരുടെ തെറ്റുകുറ്റങ്ങളിൽനിന്ന് مِنْ شَيْءٍ യാതൊന്നുംതന്നെ إِنَّهُمْ നിശ്ചയമായും അവർ لَكَاذِبُونَ കളവ് പറയുന്നവർതന്നെ ﴾13﴿ وَلَيَحْمِلُنَّ നിശ്ചയമായും അവർ ഏറ്റെ ടുക്കും, വഹിക്കേണ്ടിവരും, പേറും أَثْقَالَهُمْ തങ്ങളുടെ ഭാരങ്ങളെ وَأَثْقَالًا കുറെ ഭാരങ്ങളും مَعَ أَثْقَالِهِمْ അവരുടെ ഭാരങ്ങളുടെ കൂടെ وَلَيُسْأَلُنَّ നിശ്ചയമായും അവർ ചോദ്യം ചെയ്യപ്പെടും يَوْمَ الْقِيَامَةِ ക്വിയാമത്ത് നാളിൽ عَمَّا كَانُوا അവരായിരുന്നതിനെപ്പറ്റി يَفْتَرُونَ കെട്ടിച്ചമച്ചി രുന്ന, കളവ് കെട്ടിയിരുന്ന

---

സത്യവിശ്വാസികളോട് അവിശ്വാസികൾ പറയാറുള്ള ഒരു വാക്യവും, അതിന് അല്ലാ ഹുവിന്റെ പക്കൽനിന്നുള്ള മറുപടിയുമാണ് മുകളിൽ കാണുന്നത്. മറ്റുള്ളവരെ സൽപന്ഥാവിൽനിന്ന് തെറ്റിച്ചു കളയുവാൻ വേണ്ടി വക്രബുദ്ധികളാൽ അനുവർത്തിക്കപ്പെടുന്ന വിവിധ നയങ്ങ ളിൽപെട്ട ഒന്നാണ് ഇതും. തങ്ങളെപ്പോലെ എല്ലാവരും വഴിപിഴച്ചു കാണണമെന്നാഗ്രഹി ക്കുക ദുർജ്ജനങ്ങളുടെ സ്വഭാവമാണ്. മതഭക്തിയില്ലാത്ത മുസ്‌ലിം നാമധാരികളായ ചില ആളുകൾ, അല്പജ്ഞരും, ശുദ്ധഗതിക്കാരുമായ ആളുകളോടും ഈ നയം ഉപയോഗിക്കാറു ണ്ട്. യഥാർത്ഥത്തിൽ ഇസ്‌ലാം വിരോധിച്ചതും തങ്ങളുടെ യുക്തിന്യായങ്ങൾക്ക് യോജിക്കാ ത്തതുമായ ചില കാര്യങ്ങളെ സാധാരണക്കാരെക്കൊണ്ട് അംഗീകരിപ്പിക്കുവാൻവേണ്ടി, അതൊന്നും മതദൃഷ്ട്യാ വിരോധമില്ലാത്തതാണെന്നും, അത് അംഗീകരിച്ചതുകൊണ്ടു ണ്ടാകുന്ന കുറ്റം തങ്ങൾ ഏറ്റുകൊള്ളാമെന്നും പറഞ്ഞു അവർ പൊതുജനങ്ങളെ ധൈര്യപ്പെ ടുത്തുന്നത് കാണാം. അങ്ങനെയുള്ളവർക്കും ഈ വചനങ്ങളിൽ താക്കീതുണ്ട്.

എന്നാൽ, ഓരോരുത്തന്റെയും കുറ്റം അവൻതന്നെ വഹിക്കണമെന്നും, ഒരാൾ ചെയ്ത കുറ്റത്തിന് വേറൊരാൾ ശിക്ഷിക്കപ്പെടുകയില്ലെന്നും ഉള്ളത് അല്ലാഹുവിന്റെ ഉറച്ച നിയമമ ത്രെ. എന്നാൽ, സ്വയം ദുർമാർഗത്തിൽ പതിക്കുകയും, മറ്റുള്ളവരെക്കൂടി വഴിപിഴപ്പിക്കുവാൻ ശ്രമിക്കുകയും ചെയ്യുന്ന ഇവർ കൂടുതൽ കുറ്റഭാരം വഹിക്കേണ്ടിവരുന്നതുമാകുന്നു. കാര ണം, മറ്റുള്ളവരെ വഴിപിഴപ്പിക്കുവാൻ പരിശ്രമം നടത്തിയതിന്റെ പേരിലും, ദുർമാർഗത്തിന് വേണ്ടി പ്രചാരം ചെയ്തതിന്റെ പേരിലും, അതിനായി കളവ് കെട്ടിച്ചമച്ചതിന്റെ പേരിലും ഇവർ ശിക്ഷാർഹരാകുന്നു. 'തങ്ങളുടെ ഭാരങ്ങളോടൊപ്പം വേറെയും കുറെ ഭാരങ്ങൾ അവർ വഹിക്കേണ്ടിവരും' എന്ന് പറഞ്ഞത് അതുകൊണ്ടാണ്. നബി ﷺ പറയുന്നത് കാണുക:

من دعا إلى هدى كان له من الأجر مثل أجور من تبعه لا ينقص ذلك من أجورهم شيئا ومن دعا إلى ضلالة كان عليه من الإثم مثل آثام من تبعه لا ينقص ذلك من آثامهم شيئا – مسلم

(ഒരാൾ സൻമാർഗത്തിലേക്ക് ക്ഷണിക്കുന്നപക്ഷം അവനെ പിൻപറ്റുന്നവർക്കുണ്ടാകുന്ന പ്രതിഫലം പോലെയുള്ള പ്രതിഫലം അവന്നുണ്ടായിരിക്കുന്നതാണ്. അവരുടെ പ്രതിഫല ങ്ങളിൽ അത് യാതൊരു കുറവും വരുത്തുന്നതല്ല. ഒരാൾ ദുർമാർഗത്തിലേക്ക് ക്ഷണിക്കുന്ന പക്ഷം അവനെ പിൻപറ്റുന്നവർക്കുണ്ടാകുന്ന കുറ്റം പോലെയുള്ള കുറ്റം അവന്നുമുണ്ടായി രിക്കും. അവരുടെ കുറ്റങ്ങളിൽ അത് യാതൊരു കുറവും വരുത്തുകയുമില്ല. (മു.) ചില

'രിവായത്തു'കളിൽ من تبعه الى يوم القيمة (ക്വിയാമത്ത് നാൾവരെ അവനെ പിൻപറ്റുന്നവരു ടെ) എന്നാണുള്ളത്. ഈ ഹദീഥിൽനിന്ന് 13-ാം ആയത്തിന്റെ ഉദ്ദേശ്യം കൂടുതൽ വ്യക്തമാ കുന്നു.

## വിഭാഗം - 2

وَلَقَدْ أَرْسَلْنَا نُوحًا إِلَىٰ قَوْمِهِۦ فَلَبِثَ فِيهِمْ أَلْفَ سَنَةٍ إِلَّا خَمْسِينَ عَامًا فَأَخَذَهُمُ ٱلطُّوفَانُ وَهُمْ ظَٰلِمُونَ ﴿١٤﴾

《14》 **നൂഹിനെ നാം അദ്ദേഹ ത്തിന്റെ ജനതയിലേക്ക് അയക്കുകയു ണ്ടായി; എന്നിട്ട് അദ്ദേഹം അവരിൽ അമ്പത് സംവത്സരം ഒഴിച്ച് ആയിരം കൊല്ലം കഴിഞ്ഞുകൂടി. അങ്ങനെ, അവർ അക്രമികളായിരിക്കവെ ജലപ്രളയം അവരെ പിടികൂടി.**

فَأَنجَيْنَٰهُ وَأَصْحَٰبَ ٱلسَّفِينَةِ وَجَعَلْنَٰهَآ ءَايَةً لِّلْعَٰلَمِينَ ﴿١٥﴾

《15》 **അപ്പോൾ, അദ്ദേഹത്തെയും, (അദ്ദേഹത്തോടൊപ്പം) കപ്പലിലുള്ളവ രെയും നാം രക്ഷപ്പെടുത്തി. അത് [ആ സംഭവം] നാം ലോകർക്ക് ഒരു ദൃഷ്ടാന്തമാക്കുകയും ചെയ്തു.**

---

《14》 وَلَقَدْأَرْسَلْنَا തീർച്ചയായും നാം അയക്കുകയുണ്ടായി نُوحًا നൂഹിനെ إِلَىٰقَوْمِهِ തന്റെ ജനതയിലേക്ക് فَلَبِثَ എന്നിട്ട് അദ്ദേഹം കഴിഞ്ഞുകൂടി, താമസിച്ചു فِيهِمْ അവരിൽ أَلْفَ سَنَةٍ ആയിരം കൊല്ലം إِلا خَمْسِينَ അമ്പതൊഴിച്ച് عَامًا സംവത്സരം فَأَخَذَهُمُ എന്നിട്ട് അവർക്ക് പിടി പെട്ടു الطُّوفَانُ ജലപ്രളയം وَهُمْ അവരായിരിക്കെ ظَالِمُونَ അക്രമികൾ 《15》 فَأَنْجَيْنَاهُ അപ്പോൾ നാം അദ്ദേഹത്തെ രക്ഷപ്പെടുത്തി وَأَصْحَابَ السَّفِينَةِ കപ്പലിലുള്ളവരെയും وَجَعَلْنَاهَا നാമ തിനെ ആക്കുകയും ചെയ്തു آيَةً ഒരു ദൃഷ്ടാന്തം لِلْعَالَمِينَ ലോകർക്ക്

---

950 കൊല്ലക്കാലം ബഹുമാനപ്പെട്ട നൂഹ് നബി (അ) തന്റെ ജനതയെ തൗഹീദിലേക്ക് ക്ഷണിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന് പ്രവാചകത്വം ലഭിച്ചത് മുതൽ ജലപ്രളയം ഉണ്ടാ യത് വരെയുള്ള കാലമായിരിക്കും ഇത് എന്നാണ് ഈ വചനത്തിൽനിന്ന് മനസ്സിലാകുന്നത്. അപ്പോൾ അതിന് മുമ്പും പിമ്പുമായി കുറച്ച് കാലംകൂടി അദ്ദേഹം ജീവിച്ചിരുന്നിരിക്കണം . *(*)* ഏതായാലും മുൻകാലത്തുള്ളവർ ഇന്നത്തെക്കാൾ അധികം ജീവിച്ചിരിക്കാറുണ്ടായിരു

***(*) ബൈബ്ൾ പറയുന്നത് ഇങ്ങനെയാണ്: 'ജലപ്രളയത്തിന്റെ ശേഷം നോഹ മുന്നൂറ്റമ്പത് സംവത്സരം ജീവിച്ചിരുന്നു. നോഹയുടെ ആയുഷ്ക്കാലം ആകെ തൊള്ളാ യിരത്തമ്പത് സംവത്സരമായിരുന്നു. പിന്നെ അവൻ മരിച്ചു (ഉൽപ്പത്തി 9: ▸▸ ▸▸ 28, 29.)***

ന്നുവെന്ന വസ്തുത ചരിത്രങ്ങളിൽനിന്നറിയാവുന്നതാണ്. ഇതിന് ശാസ്ത്രീയമായി ത്തന്നെ ചില കാരണങ്ങളും ചൂണ്ടിക്കാണിക്കപ്പെട്ടുകാണാം. നൂഹ് നബി (അ)യുടെ ആയു ഷ്ക്കാലം ചരിത്രത്തിൽ ഒറ്റപ്പെട്ടുനിൽക്കുന്ന ഒരു ഉദാഹരണമായിരിക്കുകയും ചെയ്യാം. الله اعلم

ഇത്രയും ദീർഘിച്ച കാലത്തെ പ്രബോധനം അദ്ദേഹം നടത്തിയിട്ടും കുറഞ്ഞ ആളു കൾ- ഏറെക്കുറെ എൺപത് പേരാണെന്ന് പറയപ്പെടുന്നു -മാത്രമാണ് അദ്ദേഹത്തിൽ വിശ്വസിച്ചത്. ജനത ആകമാനം അദ്ദേഹത്തെ നിഷേധിക്കുകയും ധിക്കരിക്കുകയും ചെയ്ത പ്പോഴാണ് അല്ലാഹുവിന്റെ കൽപന പ്രകാരം അദ്ദേഹം കപ്പൽ നിർമിച്ചതും ജലപ്രളയമു ണ്ടായതും. ഹൂദ്, ശുഅറാഅ് തുടങ്ങിയ സൂറത്തുകളിൽ ഈ സംഭവത്തെപ്പറ്റി കുറെ വിവരം നാം കാണുകയുണ്ടായി. എനിയും ചില സൂറത്തുകളിൽ വീണ്ടും കൂടുതൽ വിവരം കാണാവുന്നതുമാണ്. إنْ شَاء الله

وَإِبْرَٰهِيمَ إِذْ قَالَ لِقَوْمِهِ ٱعْبُدُوا۟ ٱللَّهَ وَٱتَّقُوهُ ۖ ذَٰلِكُمْ خَيْرٌ لَّكُمْ إِن كُنتُمْ تَعْلَمُونَ ﴿١٦﴾

《16》 **ഇബ്റാഹീമിനെയും (ഓർക്കുക), അദ്ദേഹം തന്റെ ജനതയോട് (ഇ പ്രകാരം) പറഞ്ഞ സന്ദർഭം: 'നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ, അവനെ സൂക്ഷിക്കുകയും ചെയ്യുവിൻ. അതാണ് നിങ്ങൾക്ക് നല്ലത്- നിങ്ങൾ (വാസ്തവം) അറിയുന്നുവെങ്കിൽ!**

إِنَّمَا تَعْبُدُونَ مِن دُونِ ٱللَّهِ أَوْثَـٰنًا وَتَخْلُقُونَ إِفْكًا ۚ إِنَّ ٱلَّذِينَ تَعْبُدُونَ مِن دُونِ ٱللَّهِ لَا يَمْلِكُونَ لَكُمْ رِزْقًا فَٱبْتَغُوا۟ عِندَ ٱللَّهِ ٱلرِّزْقَ وَٱعْبُدُوهُ وَٱشْكُرُوا۟ لَهُۥٓ ۖ إِلَيْهِ تُرْجَعُونَ ﴿١٧﴾

《17》 **'നിങ്ങൾ അല്ലാഹുവിന് പുറമെ (ചില) വിഗ്രഹങ്ങളെയാണ് ആരാധിച്ചുവരുന്നത്; നിങ്ങൾ വ്യാജം സൃഷ്ടിച്ചുണ്ടാക്കുകയും ചെയ്യുന്നു. നിശ്ചയമായും അല്ലാഹുവിന്ന് പുറമെ നിങ്ങൾ ആരാധിച്ചുവരുന്നവർ (ആരും) നിങ്ങൾക്ക് യാതൊരു ഉപജീവനവും അധീനമാക്കുന്നില്ല. അതുകൊണ്ട് നിങ്ങൾ ഉപജീവനത്തിന് അല്ലാഹുവിങ്കൽ അന്വേഷിക്കുവിൻ, അവനെ നിങ്ങൾ ആരാധിക്കുകയും, അവനോട് നന്ദികാണിക്കുകയും ചെയ്യുവിൻ. അവങ്കലേക്കത്രെ നിങ്ങൾ മടക്കപ്പെടുന്നത്.**

وَإِن تُكَذِّبُوا۟ فَقَدْ كَذَّبَ أُمَمٌ مِّن

《18》 **'നിങ്ങൾ കളവാക്കുകയാണെങ്കിൽ, നിങ്ങളുടെ മുമ്പ് പല സമുദായങ്ങളും കളവാക്കുകയുണ്ടായിട്ടുണ്ട്.**

***ഇതിൽ ക്വുർആന്റെ പ്രസ്താവനക്ക് യോജിക്കാത്ത ഭാഗം നമുക്ക് സ്വീകരിപ്പാൻ നിവൃത്തിയില്ല.***

قَبۡلِكُمۡۖ

وَمَا عَلَى ٱلرَّسُولِ إِلَّا ٱلۡبَلَٰغُ ٱلۡمُبِينُ ﴿١٨﴾

'റസൂലിന്റെ [ദൈവദൂതന്റെ] മേൽ വ്യക്തമായ പ്രബോധനമല്ലാതെ (കടമ) ഇല്ല.'

---

《16》 وَإِبْرَاهِيمَ ഇബ്റാഹീമിനെയും إِذْقَالَ അദ്ദേഹം പറഞ്ഞപ്പോൾ لِقَوْمِهِ തന്റെ ജനതയോട് اعْبُدُوااللَّهَ നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ وَاتَّقُوهُ അവനെ സൂക്ഷിക്കുകയും ചെയ്യുവിൻ ذَٰلِكُمْ അതാണ് خَيْرٌلَكُمْ നിങ്ങൾക്ക് നല്ലത് إِنْ كُنتُمْ നിങ്ങളാണെങ്കിൽ تَعْلَمُونَ നിങ്ങൾ അറിയുന്നു (എങ്കിൽ) 《17》 إِنَّمَاتَعْبُدُونَ നിശ്ചയമായും നിങ്ങൾ ആരാധിക്കുന്നു مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ أَوْثَانًا ചില വിഗ്രഹങ്ങളെ وَتَخْلُقُونَ നിങ്ങൾ സൃഷ്ടിക്കുകയും ചെയ്യുന്നു, പടച്ചുണ്ടാക്കുന്നു إِفْكًا വ്യാജം إِنَّ الَّذِينَ നിശ്ചയമായും യാതൊരുകൂട്ടർ تَعْبُدُونَ നിങ്ങൾ ആരാധിക്കുന്നു مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ لَا يَمْلِكُونَ അവർ സ്വാധീനമാക്കുന്നില്ല, ഉടമയാക്കുന്നില്ല (ശക്തരല്ല) لَكُمْ നിങ്ങൾക്ക് رِزْقًا ആഹാരം, ഉപജീവനം فَابْتَغُوا അതുകൊണ്ട് നിങ്ങൾ അന്വേഷിക്കുവിൻ عِندَاللَّهِ അല്ലാഹുവിങ്കൽ الرِّزْقَ ഉപജീവനം, ആഹാരം وَاعْبُدُوهُ അവനെ ആരാധിക്കുകയും ചെയ്യുവിൻ وَاشْكُرُوالَهُ അവനോട് നന്ദികാണിക്കയും ചെയ്യുവിൻ إِلَيْهِ അവങ്കലേക്കത്രെ, അവനിലേക്ക് തന്നെ تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു 《18》 وَإِنْ تُكَذِّبُوا നിങ്ങൾ വ്യാജമാക്കുന്ന പക്ഷം فَقَدْ كَذَّبَ എന്നാൽ കളവാക്കിയിട്ടുണ്ട് أُمَمٌ പല സമുദായങ്ങൾ مِنْ قَبْلِكُمْ നിങ്ങൾക്ക് മുമ്പ് وَمَاعَلَى الرَّسُولِ റസൂലിന്റെ മേൽ ഇല്ല إِلاالْبَلاغُ എത്തിച്ചുകൊടുക്കൽ (പ്രബോധനം) അല്ലാതെ الْمُبِينُ സ്പഷ്ടമായ

---

'നിങ്ങൾ വ്യാജം സൃഷ്ടിച്ചുണ്ടാക്കുകയും ചെയ്യുന്നു' (وَتَخْلُقُونَ إِفْكًا) എന്ന് ഇബ്റാഹീം നബി (അ) അവരോട് പറഞ്ഞത് വളരെ അർത്ഥവത്താകുന്നു. സ്വന്തം കൈകളാൽ നിർമിക്കപ്പെട്ടതും, കേൾക്കുകയോ കാണുകയോ ചെയ്യാത്തതും, ഉപകാരമോ അപകാരമോ ചെയ്യാൻ കഴിവില്ലാത്തതുമായ നിർജ്ജീവ വസ്തുക്കളെ ദൈവങ്ങളെന്നും, ആരാധ്യൻമാരെന്നും നിശ്ചയിച്ചു അവയുടെ മുമ്പിൽ അങ്ങേഅറ്റത്തെ ഭക്തിയാരാധനകളും, അപേക്ഷകളും അർപ്പിക്കുന്നതിൽപരം വ്യാജനിർമാണം മറ്റെന്താണുള്ളത്?! ചില പ്രത്യേക ദേവീദേവൻമാരുടെ പ്രതിമയെന്ന സങ്കൽപത്തിൽ അവയ്ക്ക് ചില നാമകരണങ്ങൾ ചെയ്യുന്നതും, അവയുടെ പേരിൽ –അവയുടെ പ്രസാദം, അനുഗ്രഹം, കോപശാപങ്ങൾ ആദിയായവയെ സ്ഥാപിക്കുന്ന– പലതരം കള്ളക്കഥകൾ പ്രചരിപ്പിക്കുന്നതും വിഗ്രഹകാരാധകൻമാരുടെ പതിവാണ്. ഓരോ വിഗ്രഹത്തിനും മറ്റേതിന്നില്ലാത്ത മഹത്വങ്ങളും കഴിവുകളും അവർ വെച്ചുകെട്ടിയിട്ടുണ്ടാവും. ചുരുക്കിപ്പറഞ്ഞാൽ അടിതൊട്ട് മുടിയോളം വ്യാജത്തിൻമേൽ കെട്ടിപ്പടുത്തു വ്യാജത്തിൽമാത്രം നിലകൊള്ളുന്ന ഒരു പ്രസ്ഥാനമാണ് വിഗ്രഹപ്രസ്ഥാനമെന്ന് നിഷ്പക്ഷമായി ചിന്തിക്കുന്ന ഏത് ബുദ്ധി ജീവികൾക്കും മനസ്സിലാക്കാവുന്നതാണ്.

ഏതാണ്ട് മുശ്‌രിക്കുകൾക്കിടയിൽ നിലനിന്നുവരുന്ന അതേമാതിരി പല കള്ളക്കഥകളും, വ്യാജ പ്രസ്താവനകളും ചില മഹാത്മാക്കളുടെ പേരിൽ ഇന്ന് മുസ്‌ലിംകൾക്കിടയിലും പ്രചാരത്തിലുണ്ടെന്നത് ഏറ്റവും ഖേദകരമായ ഒരു പരമാർത്ഥമത്രെ. അവയുടെ അടിസ്ഥാനത്തിലാണ് ശിർക്ക്പരമായ പല പ്രവർത്തനങ്ങളും കാലക്രമത്തിൽ മുസ്‌ലിംകൾക്കിടയിൽ പടർന്നുപിടിച്ചത്. ചിലപ്പോൾ, മരണപ്പെട്ടുപോയ മഹാത്മാക്കളോ, ജീവിച്ചിരിപ്പുള്ള വ്യക്തികളോ അല്ലാത്ത- തനി സങ്കൽപ്പിതമായ- അജ്ഞാത നാമങ്ങളെച്ചൊല്ലിയും ഇത്തരം കെട്ടുകഥകളും പ്രാർത്ഥനാ വഴിപാടുകളും, കർമങ്ങളും നടന്നുവരുന്നു. **معاذ الله** ( അല്ലാഹുവിൽ ശരണം!)

അല്ലാഹുവിന് പുറമെ നിങ്ങൾ ആരാധിച്ചുവരുന്നവരാരും തന്നെ നിങ്ങളുടെ ജീവിതത്തിന് അനിവാര്യമായ ആഹാരം തരുവാൻ ശക്തരല്ല. ആഹാരം നൽകുന്നവൻ അല്ലാഹു മാത്രമാണ്. ആകാശത്ത് നിന്ന് മഴ പെയ്യിപ്പിച്ചു ഭൂമിയെ ഉൽപാദനയോഗ്യമാക്കുന്നതും, ആഹാരങ്ങൾ ഉൽപ്പാദിപ്പിക്കുന്നതും അവൻ മാത്രമാണ്. എന്നിരിക്കെ, ഉപജീവനമാർഗം അന്വേഷിക്കേണ്ടതും, അതിനപേക്ഷിക്കേണ്ടതും അവനോടത്രെ. അത് പോലെത്തന്നെ, ജനങ്ങളുടെ സ്രഷ്ടാവും, രക്ഷിതാവുമെല്ലാം അവൻ മാത്രമായിരിക്കെ ജനങ്ങളുടെ എല്ലാ വിധേയത്വവും ആരാധനയും, കൂറും, ഭക്തിയും അവന് മാത്രം അവകാശപ്പെട്ടതാണ്. ഈ നഗ്നമായ യാഥാർത്ഥ്യത്തിനും, സ്പഷ്ടമായ യുക്തിത്വത്തിനും കടകവിരുദ്ധമാണ് നിങ്ങളുടെ പ്രവർത്തനങ്ങൾ. ഈ നില നിങ്ങൾ കൈവിടാത്തപക്ഷം, നിങ്ങൾക്ക് രക്ഷകിട്ടുമെന്ന് നിങ്ങൾ കരുതേണ്ട. നിങ്ങളെല്ലാം അല്ലാഹുവിങ്കലേക്ക് തന്നെ മടങ്ങിച്ചെല്ലേണ്ടതുണ്ട്. അവൻ നിങ്ങളുടെമേൽ തീർച്ചയായും നടപടിയെടുക്കും. ഇതൊക്കെ അറിഞ്ഞിട്ട് പിന്നെയും നിങ്ങൾ നിങ്ങളുടെ ഇതേ നിലപാട് തുടരുകയാണെങ്കിൽ, നിങ്ങളുടെ മുമ്പും ഇത് പോലെ ദൈവദൂതൻമാരെ നിഷേധിച്ച ജനങ്ങളുടെ അനുഭവങ്ങൾ നിങ്ങൾക്കുമുണ്ടാവും. ദൈവദൂതൻമാർക്ക് സത്യപ്രബോധനം ചെയ്യുക എന്ന ബാദ്ധ്യത മാത്രമേയുള്ളൂ എന്നൊക്കെ ഇബ്‌റാഹീം നബി (അ) ജനങ്ങളെ താക്കീത് ചെയ്യുകയാണ്.

ഇബ്‌റാഹീം നബി (അ)യുടെ പ്രസ്താവന ഉദ്ധരിച്ചശേഷം- അതിനൊരു വിശദീകരണമെന്നോണം- തൗഹീദിൽ വിശ്വസിക്കാത്ത എല്ലാ സത്യനിഷേധികളെയും അഭിമുഖീകരിച്ചുകൊണ്ട്- അല്ലാഹു പറയുന്നു:-

أَوَلَمْ يَرَوْا۟ كَيْفَ يُبْدِئُ ٱللَّهُ ٱلْخَلْقَ ثُمَّ يُعِيدُهُۥٓ ۚ إِنَّ ذَٰلِكَ عَلَى ٱللَّهِ يَسِيرٌ ﴿١٩﴾

**﴾19﴿ അല്ലാഹു സൃഷ്ടിയെ ആദ്യമായുണ്ടാക്കുന്നത് എങ്ങനെയാണെന്ന് അവർ കാണുന്നില്ലേ?! പിന്നീട് അവനത് (രണ്ടാമതും) ആവർത്തിക്കുന്നു. നിശ്ചയമായും അത് അല്ലാഹുവിന് നിസ്സാരമാണ്.**

قُلْ سِيرُوا۟ فِى ٱلْأَرْضِ فَٱنظُرُوا۟ كَيْفَ بَدَأَ ٱلْخَلْقَ ۚ ثُمَّ ٱللَّهُ يُنشِئُ

**﴾20﴿ പറയുക: 'നിങ്ങൾ ഭൂമിയിൽ സഞ്ചരി(ച്ചു നോ)ക്കുവിൻ, എന്നിട്ട് അവൻ എങ്ങനെയാണ് സൃഷ്ടി തുടങ്ങിയിരിക്കുന്നതെന്ന് നോ(ക്കി മനസ്സിലാ)**

ٱلنَّشْأَةَ ٱلْـَٔاخِرَةَ ۚ إِنَّ ٱللَّهَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٢٠﴾

**ക്കുവിൻ!' പിന്നീട്, അല്ലാഹു അവസാനത്തെ ഉത്ഭവം ഉത്ഭവിപ്പിക്കുന്നതാണ്. നിശ്ചയമായും, അല്ലാഹു എല്ലാ കാര്യത്തിന്നും കഴിവുള്ളവനാകുന്നു.**

---

﴾19﴿ أَوَلَمْ يَرَوْا അവർ കാണുന്നില്ലേ, കണ്ടിട്ടില്ലേ كَيْفَ എങ്ങനെയാണ് يُبْدِئُ اللَّهُ അല്ലാഹു ആദ്യമായുണ്ടാക്കുന്നത്, ആരംഭമാക്കുന്നത് الْخَلْقَ സൃഷ്ടിയെ ثُمَّ പിന്നെ يُعِيدُهُ അവനത് ആവർത്തിക്കുന്നു, മടക്കിയുണ്ടാക്കുന്നു إِنَّ ذَٰلِكَ നിശ്ചയമായും അത് عَلَى اللَّهِ അല്ലാഹുവിന്റെ മേൽ يَسِيرٌ നിസ്സാരമാണ് ﴾20﴿ قُلْ നീ പറയുക سِيرُوا നിങ്ങൾ സഞ്ചരിക്കുവിൻ, നടക്കുവിൻ فِي الْأَرْضِ ഭൂമിയിൽ فَانظُرُوا എന്നിട്ട് നിങ്ങൾ നോക്കുവിൻ كَيْفَ എങ്ങനെയാണ് بَدَأَ അവൻ ആരംഭിച്ചിരിക്കുന്നത്, ആദ്യം ചെയ്തത് الْخَلْقَ സൃഷ്ടിയെ ثُمَّ اللَّهُ പിന്നീട് അല്ലാഹു يُنشِئُ ഉത്ഭവിപ്പിക്കുന്നു النَّشْأَةَ الْآخِرَةَ അവസാനത്തെ ഉത്ഭവിപ്പിക്കൽ, ഉണ്ടാക്കൽ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَلَىٰ كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ്

---

മനുഷ്യൻ കണ്ണ് തുറന്നു വെളിയിലേക്ക് ദൃഷ്ടിപതിക്കട്ടെ! കാലെടുത്ത് ഭൂമിയിലൂടെ സഞ്ചരിച്ചുനോക്കട്ടെ! ഉന്നതമായ ആകാശം, കണക്കറ്റ നക്ഷത്രഗ്രഹങ്ങൾ, ചലിക്കുന്നതും അല്ലാത്തതുമായ വൻഗോളങ്ങൾ, പർവ്വതങ്ങൾ, മൈതാനങ്ങൾ, വൃക്ഷങ്ങൾ, കായ്കനികൾ, അരുവികൾ, സമുദ്രങ്ങൾ, മനുഷ്യനടക്കമുള്ള ലക്ഷോപലക്ഷം ജീവികൾ എന്നിങ്ങനെ എണ്ണിപ്പറഞ്ഞവസാനിപ്പിക്കുവാൻ കഴിയാത്ത പലതും അവർക്ക് കാണാം. അവയെല്ലാം ശുദ്ധശൂന്യതയിൽനിന്ന് സൃഷ്ടിച്ചുണ്ടാക്കിയ ഒരു മഹാ ശക്തിയുണ്ടല്ലോ. വ്യവസ്ഥാപിതമായ നിലയിൽ നിലനിന്നുപോരുന്ന ഇവയെല്ലാം സ്വയമങ്ങ് അസ്തിത്വം പൂണ്ടതാണെന്നുവെച്ച് തൃപ്തിയടയുവാൻ മനുഷ്യബുദ്ധിക്ക് സാദ്ധ്യമല്ലതന്നെ. തൃപ്തിയടയുവാൻ കഴിയുന്നവരുണ്ടെങ്കിൽ അവരുടെ ബുദ്ധി മനുഷ്യബുദ്ധിയല്ലെന്ന് വേണം പറയുവാൻ. മുമ്പുണ്ടായിരുന്ന ഒരു മാതൃകയോ, ഏതെങ്കിലും ഒന്നിന്റെ സഹായമോ കൂടാതെ പുത്തനായും, ആദ്യമായും അവയെല്ലാം നിർമിച്ചുണ്ടാക്കിയ ആ സർവ്വശക്തനായ കർത്താവ് തന്നെ, അവയുടെ നാശത്തിന് ശേഷം അവയ്ക്കൊരു പുതിയ ഘടനാവ്യവസ്ഥയും നൽകും. അവരുടെ മരണത്തിന് ശേഷം അവർക്കൊരു പുതിയ ജീവിതവും നൽകും. ആദ്യത്തെ സൃഷ്ടിയുടെ കർത്താവായ അവന് രണ്ടാമത്തെ സൃഷ്ടിയുടെ കാര്യം കൂടുതൽ നിസ്സാരമായിരിക്കുമല്ലോ. (وَهُوَ الَّذِي يَبْدَأُ الْخَلْقَ ثُمَّ يُعِيدُهُ وَهُوَ أَهْوَنُ عَلَيْهِ - الروم)

يُعَذِّبُ مَن يَشَآءُ وَيَرْحَمُ مَن يَشَآءُ ۖ وَإِلَيْهِ تُقْلَبُونَ ﴿٢١﴾

**﴾21﴿ അവൻ ഉദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കും; അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ കരുണ ചെയ്യും. അവങ്കലേക്ക് തന്നെ നിങ്ങൾ തിരിച്ചുകൊണ്ടുവരപ്പെടുകയും ചെയ്യും.**

وَمَآ أَنتُم بِمُعْجِزِينَ فِى ٱلْأَرْضِ وَلَا فِى ٱلسَّمَآءِ ۖ وَمَا لَكُم مِّن دُونِ ٱللَّهِ مِن وَلِىٍّ وَلَا نَصِيرٍ ﴿٢٢﴾

《22》 ഭൂമിയിലാകട്ടെ, ആകാശത്തിലാകട്ടെ, നിങ്ങൾ (അവനെ) അസാദ്ധ്യമാക്കുന്നവരല്ല: അല്ലാഹുവിന് പുറമെ ഒരു രക്ഷകർത്താവാകട്ടെ, ഒരു സഹായകനാകട്ടെ, നിങ്ങൾക്കില്ലതാനും.

## വിഭാഗം - 3

وَٱلَّذِينَ كَفَرُوا۟ بِـَٔايَـٰتِ ٱللَّهِ وَلِقَآئِهِۦٓ أُو۟لَـٰٓئِكَ يَئِسُوا۟ مِن رَّحْمَتِى وَأُو۟لَـٰٓئِكَ لَهُمْ عَذَابٌ أَلِيمٌ ﴿٢٣﴾

《23》 അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിലും, അവനുമായി കണ്ടുമുട്ടുന്നതിലും അവിശ്വസിച്ചവരാകട്ടെ, അക്കൂട്ടർ എന്റെ [അല്ലാഹുവിന്റെ] കാരുണ്യത്തെസംബന്ധിച്ച് ആശ വെടിഞ്ഞിരിക്കുകയാണ്: അക്കൂട്ടർക്ക് വേദനയേറിയ ശിക്ഷയും ഉണ്ട്.

---

《21》 يُعَذِّبُ അവൻ ശിക്ഷിക്കും, ശിക്ഷിക്കുന്നു مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ وَيَرْحَمُ അവൻ കരുണയും ചെയ്യുന്നു مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَإِلَيْهِ അവനിലേക്ക് തന്നെ تُقْلَبُونَ നിങ്ങൾ തിരിച്ചുകൊണ്ടുവരപ്പെടുകയും ചെയ്യും 《22》 وَمَا أَنتُم നിങ്ങളല്ല بِمُعْجِزِينَ അസാധ്യമാക്കുന്നവർ (പരാജയപ്പെടുത്തുന്നവർ) فِي الْأَرْضِ ഭൂമിയിൽ وَلَا فِي السَّمَاءِ ആകാശത്തിലുമില്ല وَمَا لَكُمْ നിങ്ങൾക്ക് ഇല്ലതാനും مِن دُونِ اللَّهِ അല്ലാഹുവിനെക്കൂടാതെ مِن وَلِيٍّ ഒരു രക്ഷകർത്താവും, ബന്ധുവും وَلَا نَصِيرٍ ഒരു സഹായകനും ഇല്ല 《23》 وَالَّذِينَ كَفَرُوا അവിശ്വസിച്ചവർ بِآيَاتِ اللَّهِ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ وَلِقَائِهِ അവനുമായി കണ്ടുമുട്ടുന്നതിലും أُولَٰئِكَ അക്കൂട്ടർ يَئِسُوا നിരാശപ്പെട്ടിരിക്കുന്നു, ആശ വെടിഞ്ഞിരിക്കുന്നു مِن رَّحْمَتِي എന്റെ കാരുണ്യത്തിൽനിന്ന് وَأُولَٰئِكَ അക്കൂട്ടർ لَهُمْ അവർക്കുണ്ട് عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ

---

മേൽ പ്രസ്താവിച്ചത് പോലുള്ള യാഥാർത്ഥ്യങ്ങളും, വ്യക്തമായ ന്യായങ്ങളും നിരത്തിവെച്ചുകൊണ്ട് ഇബ്‌റാഹീം നബി (അ) തന്റെ ജനതയെ വളരെ ശക്തിപൂർവ്വം ഉപദേശിച്ചു.

فَمَا كَانَ جَوَابَ قَوْمِهِۦٓ إِلَّآ أَن قَالُوا۟ ٱقْتُلُوهُ أَوْ حَرِّقُوهُ فَأَنجَىٰهُ

《24》 എന്നാൽ, അദ്ദേഹത്തിന്റെ ജനതയുടെ മറുപടി, 'അവനെ കൊലപ്പെടുത്തുവിൻ, അല്ലെങ്കിൽ അവനെ ചുട്ടെരിക്കുവിൻ' എന്ന് അവർ പറഞ്ഞതല്ലാതെ (മറ്റൊന്നും) ആയിരുന്നില്ല. എന്നിട്ട്, അല്ലാഹു അദ്ദേഹത്തെ

ٱللَّهُ مِنَ ٱلنَّارِ ۚ إِنَّ فِى ذَٰلِكَ لَءَايَٰتٍ لِّقَوْمٍ يُؤْمِنُونَ ﴿٢٤﴾

**അഗ്നിയിൽനിന്ന് രക്ഷപ്പെടുത്തി. നിശ്ചയമായും, വിശ്വസിക്കുന്ന ജനങ്ങൾക്ക് അതിൽ ദൃഷ്ടാന്തങ്ങളുണ്ട്.**

《24》 فَمَا كَانَ എന്നാൽ ആയിരുന്നില്ല جَوَابَ قَوْمِهِ അദ്ദേഹത്തിന്റെ ജനതയുടെ മറുപടി إِلَّا أَن قَالُوا അവർ പറഞ്ഞതല്ലാതെ اقْتُلُوهُ നിങ്ങളവനെ കൊല്ലുവിൻ أَوْ حَرِّقُوهُ അല്ലെങ്കിൽ നിങ്ങളവനെ (ചുട്ടു) കരിക്കുവിൻ فَأَنجَاهُ اللَّهُ അപ്പോൾ അല്ലാഹു അദ്ദേഹത്തെ രക്ഷപ്പെടുത്തി مِنَ النَّارِ അഗ്നി (തീ)യിൽ നിന്ന് إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ ദൃഷ്ടാന്തങ്ങൾ لِقَوْمٍ ഒരു ജനതക്ക് يُؤْمِنُونَ വിശ്വസിക്കുന്ന

ഇബ്റാഹീം നബി (അ)യുടെ ചരിത്രവും, അദ്ദേഹം അഗ്നികുണ്ഡത്തിൽനിന്ന് രക്ഷപ്പെട്ട സംഭവവും സൂ: അൻബിയാഇൽവെച്ച് വിസ്തരിച്ചു പറഞ്ഞിട്ടുള്ളതുകൊണ്ട് ഇവിടെ അത് ആവർത്തിക്കേണ്ടതില്ല. അഗ്നിയിൽനിന്ന് രക്ഷപ്പെട്ടശേഷവും അദ്ദേഹം പ്രബോധനം തുടർന്നുകൊണ്ടിരുന്നു. സ്വജനതക്കിടയിൽ താമസിക്കുവാൻ കഴിയാതെ വന്നപ്പോൾ അദ്ദേഹം നാട്വിട്ടുപോകുകയും ചെയ്തു. താഴെ വചനങ്ങൾ ഇതിനെക്കുറിച്ച് പ്രസ്താവിക്കുന്നു.

وَقَالَ إِنَّمَا ٱتَّخَذْتُم مِّن دُونِ ٱللَّهِ أَوْثَٰنًا مَّوَدَّةَ بَيْنِكُمْ فِى ٱلْحَيَوٰةِ ٱلدُّنْيَا ۖ ثُمَّ يَوْمَ ٱلْقِيَٰمَةِ يَكْفُرُ بَعْضُكُم بِبَعْضٍ وَيَلْعَنُ بَعْضُكُم بَعْضًا وَمَأْوَىٰكُمُ ٱلنَّارُ وَمَا لَكُم مِّن نَّٰصِرِينَ ﴿٢٥﴾

**《25》 (വീണ്ടും) അദ്ദേഹം പറഞ്ഞു: 'അല്ലാഹുവിന് പുറമെ നിങ്ങൾ വിഗ്രഹങ്ങളെ (ആരാധ്യവസ്തുക്കളായി) സ്വീകരിച്ചിട്ടുള്ളത് ഐഹികജീവിതത്തിൽ നിങ്ങൾ തമ്മിലുള്ള താൽപര്യത്തിനായി മാത്രമാകുന്നു. പിന്നെ, ക്വിയാമത്ത് നാളിൽ നിങ്ങളിൽ ചിലർ ചിലരെ നിഷേധിക്കുന്നതും, ചിലർ ചിലരെ ശപിക്കുന്നതുമാകുന്നു; നിങ്ങളുടെ സങ്കേതം നരകവുമായിരിക്കും; സഹായികളായിട്ട് നിങ്ങൾക്ക് (ആരും തന്നെ) ഉണ്ടാവുകയുമില്ല.'**

۞ فَـَٔامَنَ لَهُۥ لُوطٌ ۘ وَقَالَ إِنِّى مُهَاجِرٌ إِلَىٰ رَبِّىٓ ۖ

**《26》 അപ്പോൾ, ലൂത്വ് അദ്ദേഹത്തെ വിശ്വസിച്ചു. അദ്ദേഹം [ഇബ്റാഹീം] പറഞ്ഞു: 'ഞാൻ എന്റെ രക്ഷിതാവിങ്കലേക്ക് 'ഹിജ്റഃ' [നാട്വിട്ടു] പോകുകയാണ്;**

إِنَّهُۥ هُوَ ٱلْعَزِيزُ ٱلْحَكِيمُ ﴿٢٦﴾

**നിശ്ചയമായും, അവൻ തന്നെയാണ്, പ്രതാപശാലിയും, അഗാധജ്ഞനുമായുള്ളവൻ.'**

﴾25﴿ وَقَالَ അദ്ദേഹം പറയുകയും ചെയ്തു إِنَّمَا ٱتَّخَذْتُم നിശ്ചയമായും നിങ്ങൾ സ്വീകരിച്ചിരിക്കുന്നു, ആക്കിയിരിക്കുന്നു مِّن دُونِ ٱللَّهِ അല്ലാഹുവിന് പുറമെ أَوْثَٰنًا വിഗ്രഹങ്ങളെ مَّوَدَّةَ بَيْنِكُمْ നിങ്ങൾക്കിടയിലുള്ള താൽപര്യത്തിന്, സ്നേഹബന്ധത്തിന് (മാത്രം) فِى ٱلْحَيَوٰةِ ٱلدُّنْيَا ഐഹിക ജീവിതത്തിൽ ثُمَّ പിന്നെ يَوْمَ ٱلْقِيَٰمَةِ ക്വിയാമത്ത് നാളിൽ يَكْفُرُ നിഷേധിക്കും بَعْضُكُم നിങ്ങളിൽ ചിലർ بِبَعْضٍ ചിലരെ, ചിലരിൽ وَيَلْعَنُ ശപിക്കുകയും ചെയ്യും بَعْضُكُم നിങ്ങളിൽ ചിലർ بَعْضًا ചിലരെ وَمَأْوَىٰكُمُ നിങ്ങളുടെ സങ്കേതം, അഭയസ്ഥാനം ٱلنَّارُ നരകമാകുന്നു, അഗ്നിയാണ് وَمَا لَكُم നിങ്ങൾക്കില്ലതാനും مِّن نَّٰصِرِينَ സഹായികളായി (ആരും), സഹായികളിൽപെട്ട(വർ) ﴾26﴿ فَـَٔامَنَ അപ്പോൾ വിശ്വസിച്ചു لَهُۥ അദ്ദേഹത്തെ لُوطٌ ലൂത്ത് وَقَالَ അദ്ദേഹം പറയുകയും ചെയ്തു إِنِّى مُهَاجِرٌ നിശ്ചയമായും ഞാൻ ഹിജ്റഃ (നാട്‌വിട്ടു) പോകുന്നവനാണ് إِلَىٰ رَبِّىٓ എന്റെ റബ്ബിങ്കലേക്ക് إِنَّهُۥ هُوَ നിശ്ചയമായും അവൻ തന്നെയാണ് ٱلْعَزِيزُ പ്രതാപശാലി ٱلْحَكِيمُ അഗാധജ്ഞൻ

വിഗ്രഹാരാധനയുടെ നിരർത്ഥതയും, കൊള്ളരുതായ്മയും നിങ്ങൾക്ക് മനസ്സിലാക്കുവാൻ കഴിഞ്ഞിട്ട് പിന്നെയും നിങ്ങളതിൽ മൂടുറച്ചുകൊണ്ടിരിക്കുന്നത് നിങ്ങൾ തമ്മതമ്മിലുള്ള സ്നേഹതാൽപര്യബന്ധങ്ങൾ നിലനിറുത്തുവാനും, അതിന്ന് ഭംഗം നേരിടാതിരിക്കുവാനും വേണ്ടി മാത്രമാണെന്നാണ്, ആ മനഃശാസ്ത്രപടുവായ പ്രവാചകവര്യൻ അവരോട് പറയുന്നത്. ഈ ആവശ്യാർത്ഥം ഏറ്റവും കടുത്ത ഈ മഹാപാപം നിങ്ങളിപ്പോൾ ന്യായീകരിച്ചുകൊണ്ടിരിക്കുന്നുവല്ലോ. എന്നാൽ ക്വിയാമത്ത് നാളിൽ നിങ്ങൾ തമ്മിലുള്ള ഈബന്ധംമുറിഞ്ഞു പോകും. നിങ്ങൾ പരസ്പരം വൈരികളും, നിഷേധികളുമായി മാറും. നിങ്ങൾ അന്യോന്യം ശപിക്കും. ഒടുക്കം സഹായത്തിനും രക്ഷക്കും ആരുമില്ലാതെ എല്ലാവരും കാലാകാലം നരകശിക്ഷ അനുഭവിക്കേണ്ടതായും വരും എന്നൊക്കെ അദ്ദേഹം ജനങ്ങളെ താക്കീത് ചെയ്യുന്നു.

എത്ര അർത്ഥവത്തായ ഒരു താക്കീതാണിത്?! തെറ്റായ ആദർശങ്ങളും, പിഴച്ച നടപടിക്രമങ്ങളും സ്വീകരിച്ചു വരുന്ന ജനങ്ങൾക്കിടയിൽ അനുഭവത്തിൽ കണ്ടുവരുന്ന ഒരു യാഥാർത്ഥ്യമാണ് ഇബ്റാഹീം നബി (അ) എടുത്തുകാട്ടിയത്. തങ്ങൾ സ്വീകരിച്ച ആദർശത്തിന്റെയോ ചെയ്തികളുടെയോ ചീത്തത്തം ശരിക്കും മനസ്സിലായാൽപോലും– സഹവർത്തികളുടെയും, സ്വകക്ഷിയുടെയും അലോഗ്യവും വെറുപ്പും സമ്പാദിക്കാതിരിക്കുവാൻ വേണ്ടി– അതിൽ തന്നെ പറ്റിപ്പിടിച്ചുകൂടുകയും, മനസ്സാക്ഷിയെ വഞ്ചിച്ചുകൊണ്ട് അതിന് ന്യായീകരണമുണ്ടാക്കുകയും ചെയ്യുക മിക്കവരുടെയും പതിവാകുന്നു. ചിലപ്പോൾ, ചുറ്റുപാടുകൾ മാറുന്നതോടെ ഇത്തരം ആളുകൾ അവരുടെ നിലപാടിൽ മാറ്റം വരുത്തുവാൻ തയ്യാറായെന്നും വരും. സമനിലയിലുള്ളവർ തമ്മിലുള്ള സ്നേഹബന്ധങ്ങൾ മാത്രമല്ല, ഉയർന്ന നിലവാരത്തിലും താഴ്ന്ന നിലവാരത്തിലുമുള്ളവർ തമ്മിലുള്ള കൂട്ടുബന്ധങ്ങളും ഇതിന് കാരണമായിത്തീരാറുണ്ട്. മേലേക്കിടയിലുള്ളവരുമായി ബന്ധപ്പെട്ടുകൊണ്ടിരുന്നാൽ മാത്രമേ തങ്ങൾക്ക് കാര്യലാഭം കൈവരികയുള്ളൂ, അല്ലെങ്കിൽ, അവരുടെ മർദ്ദനപരമായ പെരുമാറ്റത്തിൽനിന്ന് രക്ഷ കിട്ടുകയുള്ളൂവെന്ന് താഴേക്കിടയിലുള്ളവർ ധരിക്കുന്നു. മേലേക്കിടയിലുള്ളവരാകട്ടെ, തങ്ങളുടെ നേതൃത്വവും, സ്വാധീനവും, സ്വാർത്ഥതാൽപര്യങ്ങളും സംരക്ഷിക്കുവാനായി താഴേ

ക്കിടയിലുള്ളവരുടെ അപ്രീതി സമ്പാദിക്കാതിരിക്കുവാൻ അവരും മുതിരുന്നു. ഇതാണ് ഈ രണ്ട് വിഭാഗക്കാരെയും തമ്മിൽ ആ ദുഷിച്ച സഹവർത്തിത്വത്തിൽ കൂട്ടിയിണക്കുന്നത്. ഏത് വിഷയത്തിലാണോ ഒരാൾക്ക് മറ്റവരെക്കാൾ ഉന്നതി ലഭിച്ചിട്ടുള്ളത് എങ്കിൽ, ആ വിഷയത്തിൽ അയാളെക്കാൾ താണ പടിയിലുള്ളവരുടെ എണ്ണം കുറഞ്ഞുപോകാതെ നിലനിൽക്കുന്നത് അയാളുടെ നേതൃത്വത്തിന്റെ നിലനിൽപ്പിന് ആവശ്യമാണല്ലോ.

ഇബ്റാഹീം നബി (അ)യുടെ സുദീർഘമായ സദുപദേശങ്ങളും അദ്ദേഹം അഗ്നിയിൽനിന്ന് അത്ഭുതകരമാം വണ്ണം രക്ഷപ്പെട്ടതും അദ്ദേഹത്തിന്റെ നാട്ടുകാരെ സംബന്ധിച്ചിടത്തോളം പ്രയോജനപ്പെട്ടില്ല. എങ്കിലും ലൂത് (അ) അദ്ദേഹത്തെ വിശ്വസിക്കുകയും, അദ്ദേഹത്തിന്റെ മാർഗം സ്വീകരിക്കുകയും ചെയ്തു. എന്നി, ആ നാട്ടിൽ അദ്ദേഹത്തിന് ആശക്ക് വകയില്ലാതായി. അദ്ദേഹം തന്റെ റബ്ബിങ്കലേക്ക് -അഥവാ റബ്ബ് അനുഗ്രഹിച്ചരുളുകയും കൽപിച്ചരുളുകയും ചെയ്യുന്ന ഒരിടത്തേക്ക്- നാടുവിട്ടുപോകുവാൻ ഉറച്ചു. അതെ, ഇറാകിൽ നിന്ന് ശാമിലേക്ക് നീങ്ങി. സഹോദരപുത്രനായ ലൂത് (അ) അല്ലാതെ, സ്വദേശത്ത് നിന്ന് തന്റെ അനുയായികളായി മറ്റാരും ഉണ്ടായിരുന്നില്ല. പക്ഷേ, അല്ലാഹു അദ്ദേഹത്തിന് പിന്നീട് പ്രദാനംചെയ്ത അനുഗ്രഹങ്ങൾ അളവറ്റതും, ഇണയറ്റതുമായിരുന്നു. അല്ലാഹു പറയുന്നു:

وَوَهَبْنَا لَهُۥٓ إِسْحَٰقَ وَيَعْقُوبَ وَجَعَلْنَا فِى ذُرِّيَّتِهِ ٱلنُّبُوَّةَ وَٱلْكِتَٰبَ وَءَاتَيْنَٰهُ أَجْرَهُۥ فِى ٱلدُّنْيَا ۖ وَإِنَّهُۥ فِى ٱلْـَٔاخِرَةِ لَمِنَ ٱلصَّٰلِحِينَ ﴿٢٧﴾

**《27》 അദ്ദേഹത്തിന് ഇസ്ഹാകിനെയും, യഅ്കൂബിനെയും നാം പ്രദാനം ചെയ്യുകയുണ്ടായി. അദ്ദേഹത്തിന്റെ സന്തതിയിൽ നാം പ്രവാചകത്വവും, വേദഗ്രന്ഥവും ഏർപ്പെടുത്തുകയും ചെയ്തു. അദ്ദേഹത്തിന്റെ പ്രതിഫലം ഇഹത്തിൽ നാം അദ്ദേഹത്തിന് നൽകി. അദ്ദേഹം പരലോകത്തിലാകട്ടെ, നിശ്ചയമായും സദ്വൃത്തൻമാരിൽ പെട്ടവനുമാകുന്നു.**

《27》 وَوَهَبْنَالَهُ അദ്ദേഹത്തിന് നാം പ്രദാനം ചെയ്തു إِسْحَاقَ ഇസ്ഹാകിനെ وَيَعْقُوبَ യഅ്കൂബിനെയും وَجَعَلْنَا നാം ആക്കുകയും, ഏർപ്പെടുത്തുകയും ചെയ്തു فِي ذُرِّيَّتِهِ അദ്ദേഹത്തിന്റെ സന്തതിയിൽ النُّبُوَّةَ പ്രവാചകത്വം وَالْكِتَابَ വേദഗ്രന്ഥവും وَآتَيْنَاهُ അദ്ദേഹത്തിന് നാം നൽകുകയും ചെയ്തു أَجْرَهُ തന്റെ പ്രതിഫലം فِي الدُّنْيَا ഇഹത്തിൽ وَإِنَّهُ നിശ്ചയമായും അദ്ദേഹം فِي الآخِرَةِ പരലോകത്തിൽ لَمِنَ الصَّالِحِينَ സദ്വൃത്തരിൽ പെട്ടവൻതന്നെ

സ്വന്തം നാട്ടിൽ നിന്നും സ്വന്തം കുടുംബത്തിൽനിന്നും ഇബ്റാഹീം നബി (അ) ബഹിഷ്കൃതനായി. അദ്ദേഹം നാടും വീടും വിട്ടുപോയി. പക്ഷേ, അല്ലാഹു അദ്ദേഹത്തെ പാഴാക്കിയില്ല. ശാമിൽ വന്നശേഷം അദ്ദേഹത്തിന് പുത്രനായി ഇസ്ഹാക് നബി (അ)യെയും, പൗത്രനായി യഅ്കൂബ് നബി (അ)യെയും അവൻ പ്രദാനം ചെയ്തു.

അവരുടെ സന്താനപരമ്പരയെ വർദ്ധിപ്പിച്ചു നാളിതുവരെ നിലനിറുത്തുകയും ചെയ്തു. പ്രവാചകത്വവും വേദഗ്രന്ഥവും നൽകി ആ പരമ്പരയെ അനുഗ്രഹിക്കുകയും ചെയ്തു. അദ്ദേഹത്തിന് ശേഷം അന്ത്യപ്രവാചകനായ മുഹമ്മദ് നബിﷺവരെ അറിയപ്പെട്ടിട്ടുള്ള പ്രവാചകൻമാരെല്ലാം ആ പരമ്പരയിൽ ഉൾപ്പെട്ടവരാകുന്നു. പിതാവില്ലാതെ ജനിച്ച ഈസാ നബി (അ)യുടെ മാതാവും അതിൽപെട്ടവരാണ്. അദ്ദേഹത്തിന് ശേഷം ലോകത്ത് നിലവിൽ വന്ന എല്ലാ സനാതന തത്വങ്ങളുടെയും ഉറവിടം ആ പരമ്പരയാകുന്നു. ഇങ്ങനെയുള്ള മഹത്തായ അനുഗ്രഹങ്ങൾ പലതും ഈ ലോകത്ത് അദ്ദേഹത്തിന് ലഭിച്ചിട്ടുണ്ട്. ഇതിനെല്ലാം പുറമെ, പരലോകത്തിൽ അദ്ദേഹം അല്ലാഹുവിന്റെ സദ്‌വൃത്തരായ അടിയാൻമാരിൽ പെട്ടവനാണെന്ന സാക്ഷ്യപത്രം നൽകുകയും ചെയ്തിരിക്കയാണ്. صَلَّى اللهُ عَلَيْهِ وَعَلَى نبينا وسلم

وَلُوطًا إِذْ قَالَ لِقَوْمِهِۦٓ إِنَّكُمْ لَتَأْتُونَ ٱلْفَـٰحِشَةَ مَا سَبَقَكُم بِهَا مِنْ أَحَدٍ مِّنَ ٱلْعَـٰلَمِينَ ﴿٢٨﴾

﴾28﴿ ലൂത്വിനെയും (ഓർക്കുക). അതായത് അദ്ദേഹം തന്റെ ജനതയോട് (ഇപ്രകാരം) പറഞ്ഞ സന്ദർഭം: 'നിശ്ചയമായും, നിങ്ങൾ നീചകൃത്യം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു; ലോകരിൽ നിന്ന് ഒരാളും തന്നെ അത് നിങ്ങൾക്ക് മുമ്പ് ചെയ്കയുണ്ടായിട്ടില്ല!

أَئِنَّكُمْ لَتَأْتُونَ ٱلرِّجَالَ وَتَقْطَعُونَ ٱلسَّبِيلَ وَتَأْتُونَ فِى نَادِيكُمُ ٱلْمُنكَرَ ۖ

﴾29﴿ 'നിങ്ങൾ (കാമനിവാരണാർത്ഥം) പുരുഷൻമാരുടെ അടുക്കൽ തന്നെ ചെല്ലുകയും, വഴി മുറിക്കുകയും [വഴിപോക്കരെ അക്രമിക്കുകയും] നിങ്ങളുടെ സദസ്സിൽവെച്ച് നിഷിദ്ധകൃത്യം പ്രവർത്തിക്കുകയും ചെയ്യുന്നുവോ?!'

فَمَا كَانَ جَوَابَ قَوْمِهِۦٓ إِلَّآ أَن قَالُوا۟ ٱئْتِنَا بِعَذَابِ ٱللَّهِ إِن كُنتَ مِنَ ٱلصَّـٰدِقِينَ ﴿٢٩﴾

അപ്പോൾ, അദ്ദേഹത്തിന്റെ ജനതയുടെ മറുപടി, 'നീ സത്യവാദികളിൽപെട്ടവനാണെങ്കിൽ അല്ലാഹുവിന്റെ ശിക്ഷ ഞങ്ങൾക്ക് കൊണ്ടു വാ!' എന്ന് പറഞ്ഞതല്ലാതെ (മറ്റൊന്നും) ആയിരുന്നില്ല

---

﴾28﴿ وَلُوطًا ലൂത്വിനെയും إِذْقَالَ അദ്ദേഹം പറഞ്ഞ സന്ദർഭം, പറഞ്ഞപ്പോൾ لِقَوْمِهِ തന്റെ ജനതയോട് إِنَّكُمْ لَتَأْتُونَ നിശ്ചയമായും നിങ്ങൾ കൊണ്ടുവരുന്നു (പ്രവർത്തിക്കുന്നു) الْفَاحِشَةَ നീചവൃത്തി مَاسَبَقَكُمْ നിങ്ങൾക്ക് മുൻകടന്നിട്ടില്ല (മുമ്പ് ചെയ്തിട്ടില്ല) بِهَا അതുകൊണ്ട് مِنْ أَحَدٍ ഒരാളും തന്നെ مِنَ الْعَالَمِينَ ലോകരിൽനിന്ന്

﴾29﴿ أَئِنَّكُمْ لَتَأْتُونَ നിങ്ങൾ ചെല്ലുക തന്നെ ചെയ്യുകയോ الرِّجَالَ പുരുഷൻമാരുടെ അടുക്കൽ وَتَقْطَعُونَ നിങ്ങൾ മുറിക്കുകയും (തടസ്സമുണ്ടാക്കുകയും) السَّبِيلَ വഴി, മാർഗം وَتَأْتُونَ നിങ്ങൾ കൊണ്ടുവരികയും فِي نَادِيكُمُ നിങ്ങളുടെ സദസ്സിൽ, സഭയിൽ الْمُنكَرَ ദുരാചാരം, നിഷിദ്ധം فَمَا كَانَ അപ്പോൾ ആയിരുന്നില്ല جَوَابَ قَوْمِهِ അദ്ദേഹത്തിന്റെ ജനതയുടെ മറുപടി إِلَّا أَن قَالُوا അവർ പറഞ്ഞതല്ലാതെ ائْتِنَا നീ ഞങ്ങൾക്ക് കൊണ്ടുവാ بِعَذَابِ اللَّهِ അല്ലാഹുവിന്റെ ശിക്ഷയെ إِن كُنتَ നീ ആണെങ്കിൽ مِنَ الصَّادِقِينَ സത്യവാൻമാരിൽ പെട്ടവൻ

---

മൂന്ന് കാര്യങ്ങളെക്കുറിച്ചാണ് ലൂത്വ് നബി (അ) അങ്ങേഅറ്റത്തെ അറപ്പോടും, വെറുപ്പോടുംകൂടി അദ്ദേഹത്തിന്റെ ജനതയെ ആക്ഷേപിക്കുന്നത്:

1. സ്ത്രീകൾക്ക് പകരം പുരുഷൻമാരെ കാമനിവാരണ മാർഗമായി സ്വീകരിച്ചത്. പ്രകൃതിവിരുദ്ധവും, തികച്ചും മൃഗീയവുമായ ഈ നിചകൃത്യം ആദ്യമായി സ്വീകരിച്ചത് അവരായിരുന്നു. അവരുടെ മുമ്പ് ആരും പ്രവർത്തിക്കാത്ത ആ നീചവൃത്തി അവരിൽ സർവ്വത്ര പടർന്നു പിടിച്ചിരുന്നു. മാനമര്യാദയോ, മനുഷ്യസഹജമായ ലജ്ജാശീലമോ അവരെ തടഞ്ഞിരുന്നില്ല. നീചവും നികൃഷ്ടവുമായ ഈ ഏർപ്പാട് ആദ്യമായി നടപ്പാക്കിയവരെന്ന നിലക്ക് ലോകാവസാനംവരെ ആ കൃത്യത്തിന് മുതിരുന്ന ആളുകൾക്കുണ്ടാകുന്ന കുറ്റങ്ങളിൽ അവർക്കും തുല്യപങ്കുണ്ടായിരിക്കും. معاذ الله

2. വഴിമുറിക്കൽ, അഥവാ വഴിപോക്കരായ ആളുകളെ ,സ്വൈര്യസഞ്ചാരത്തിനനുവദിക്കാതെ, അവരുടെ ദേഹത്തിനും, ധനത്തിനും, മാനത്തിനും ഭംഗം വരുത്തുന്ന അക്രമങ്ങൾ നടത്തുക.

3. സദസ്സുകളിൽ– ആളുകൾ കൂടിയ സ്ഥലങ്ങളിൽ– വെച്ച് ദുരാചാരങ്ങളും, നിഷിദ്ധങ്ങളുമായ കൃത്യങ്ങൾ ചെയ്യുക.

അസഭ്യമായ വാക്കും ഭാഷയും ഉപയോഗിക്കൽ, പരസ്യമായി പുരുഷഭോഗം നടത്തൽ, അനിയന്ത്രിതമായി ചിരിച്ചുപുളച്ചും, ബഹളംകൂട്ടിയുംകൊണ്ടിരിക്കൽ, ആട്, കോഴി തുടങ്ങിയ ജന്തുക്കൾക്കിടയിൽ പന്തയപരീക്ഷകൾ നടത്തൽ, വൃഥാ കൂക്കും വിളിയുമുണ്ടാക്കൽ എന്നിങ്ങനെ പലതരം ദുർന്നടപ്പുകളും ആ ജനങ്ങൾക്കിടയിൽ പതിവായിരുന്നുവെന്നാണ് പല നിവേദനങ്ങളിൽ നിന്നുമായി മനസ്സിലാക്കാൻ കഴിയുന്നത്. നിവേദനങ്ങൾ വെവ്വേറെ പരിശോധിക്കുമ്പോൾ പലതും വിമർശനാർഹമായിരിക്കാമെങ്കിലും, ഖുർആൻ അവരെ സംബന്ധിച്ച് ചെയ്യുന്ന പ്രസ്താവനകൾ വെച്ച് നോക്കുമ്പോൾ അത്തരം സ്വഭാവങ്ങൾ അവരിൽ ഉണ്ടായിരിക്കുകയെന്നത് ഒട്ടും അസംഭവ്യമായി തോന്നുന്നില്ല. *(*)* الله اعلم

---

***(*)** നമ്മുടെ രാജ്യങ്ങളിൽ ഇന്ന് –പരിഷ്കാരത്തിന്റെയും ഉൽബുദ്ധതയുടെയും ഉച്ചകോടിയിൽ മനുഷ്യൻ എത്തിയിരിക്കുന്നുവെന്ന് ഘോഷിക്കപ്പെടുന്ന ഇക്കാലത്ത് –അഭിപ്രായ സ്വാതന്ത്ര്യത്തിന്റെയും, പുരോഗമനത്തിന്റെയും പേരിൽ–നടമാടിക്കൊണ്ടിരിക്കുന്ന പല പേക്കൂത്തുകളും, അച്ചടക്കരാഹിത്യവും, ധാർമിക അരാജകത്വവും, മാനുഷിക മൂല്യങ്ങളുടെ നേരെയുള്ള പരിഹാസവും കാണുമ്പോൾ, ഏറെക്കുറെ* ▸▸ ▸▸ *നാലായിരം കൊല്ലം*

ഇമാം തിർമദീ (റ) മുതലായവർ രേഖപ്പെടുത്തിയിട്ടുള്ള ഒരു ഹദീഥിൽ ഉമ്മുഹാനീ (ام هانئ بنت ابي طالب - رض) ഇപ്രകാരം പറയുന്നു: 'ഞാൻ റസൂൽ തിരുമേനിﷺയോട് وَتَأْتُونَ فِي نَادِيكُمُ الْمُنكَرَ (നിങ്ങൾ നിങ്ങളുടെ സദസ്സിൽവെച്ച് നിഷിദ്ധകൃത്യം പ്രവർത്തിക്കുന്നു) എന്ന വാക്യത്തെക്കുറിച്ച് ചോദിച്ചു. തിരുമേനി പറഞ്ഞു: 'അവർ വഴിയിൽ ഇരുന്നു ജനങ്ങളെ ചരൽക്കല്ലെടുത്തു എറിയുകയും, പരിഹസിക്കുകയും ചെയ്തിരുന്നു.' (والطبراني الترمذى واحمد والبيهقى)

മനുഷ്യന്റെ ധിക്കാരവും, നിഷിദ്ധബുദ്ധിയും മുഴുത്തുകഴിഞ്ഞാൽ പിന്നെ അവനെ ഉപദേശിക്കുന്നവരുടെ നേരെയും അതേ നിലതന്നെ അവൻ കൈകൊള്ളും. ഭവിഷ്യത്തുകളെ പ്പറ്റി അവൻ ചിന്തിക്കുകയില്ല. ചിന്തിച്ചിട്ട് ഫലമില്ലാതാകുന്ന സമയത്തേ അവന് ബോധം വരികയുള്ളൂ. ലൂത്ത് നബി (അ)യുടെ ഉപദേശങ്ങൾക്കും താക്കീതിനും ആ ജനത കൊടുത്ത മറുപടിയുടെ രത്നച്ചുരുക്കമാണ് അല്ലാഹു ഇവിടെ ഉദ്ധരിച്ചത്: 'നീ സത്യവാദിയാണെങ്കിൽ അല്ലാഹുവിന്റെ ശിക്ഷ തങ്ങൾക്ക് കൊണ്ടുവാ' എന്ന്! എനി, ലൂത്ത് (അ) അല്ലാഹുവിന്റെ മുമ്പിൽ സങ്കടം ബോധിപ്പിക്കുകയല്ലാതെ എന്ത് ചെയ്യാനാണ്?!

قَالَ رَبِّ ٱنصُرۡنِي عَلَى ٱلۡقَوۡمِ ٱلۡمُفۡسِدِينَ ﴿٣٠﴾

**﴾30﴿ അദ്ദേഹം പറഞ്ഞു: 'എന്റെ രക്ഷിതാവേ, (ഈ) നാശകാരികളായ ജനങ്ങളുടെ മേൽ എന്നെ നീ സഹായിക്കണേ!'**

﴾30﴿ قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ ٱنصُرۡنِي എന്നെ നീ സഹായിക്കണേ عَلَى ٱلۡقَوۡمِ ജനങ്ങളുടെ മേൽ ٱلۡمُفۡسِدِينَ നാശകാരികളായ, കുഴപ്പക്കാരായ

അല്ലാഹു അദ്ദേഹത്തിന്റെ പ്രാർത്ഥന സ്വീകരിച്ചു. അത് നടപ്പിൽ വരുത്തിയതെങ്ങിനെയാണെന്ന് തുടർന്നുള്ള ആയത്തുകളിൽ വിവരിക്കുന്നു:-

## വിഭാഗം - 4

وَلَمَّا جَآءَتۡ رُسُلُنَآ إِبۡرَٰهِيمَ بِٱلۡبُشۡرَىٰ قَالُوٓاْ إِنَّا مُهۡلِكُوٓاْ أَهۡلِ

**﴾31﴿ നമ്മുടെ ദൂതൻമാർ [മലക്കുകൾ] ഇബ്റാഹീമിന്റെ അടുക്കൽ സന്തോഷവാർത്തയും കൊണ്ടുവന്നപ്പോൾ അവർ പറഞ്ഞു: 'നിശ്ചയമായും, ഞങ്ങൾ ഈ രാജ്യക്കാരെ നശിപ്പിക്കുന്ന**

*മുമ്പുണ്ടായിരുന്ന ആ ജനതയുടെ മിക്ക സ്വഭാവങ്ങളും ഇന്നത്തെ ആളുകൾ മാതൃകയാക്കിയിരിക്കുകയാണെന്ന് തോന്നിപ്പോകുന്നു. നിലവിലുള്ള നിയമങ്ങളുടെ കുത്തഴവും, നേതാക്കളുടെയും, അധികാരസ്ഥൻമാരുടെയും കൊള്ളരുതായ്മയും കാരണം ദിനം പ്രതി സമുദായത്തിന്റെ സൈ്വര്യ ജീവിതം കടങ്കഥയായി അവശേഷിപ്പിച്ചുകൊണ്ട് അതിദാരുണമായ ഒരാപൽഗർത്തത്തിലേക്ക് നാം നീങ്ങിക്കൊണ്ടിരിക്കുകയാണെന്ന് പറയേണ്ടിയിരിക്കുന്നു. അല്ലാഹു കാക്കട്ടെ, ആമീൻ.*

هَـٰذِهِ ٱلْقَرْيَةِ ۖ إِنَّ أَهْلَهَا كَانُوا۟ ظَـٰلِمِينَ ﴿٣١﴾

**വരാകുന്നു. (കാരണം) അതിലെ ആൾക്കാർ അക്രമകാരികളായി ത്തീർന്നിരിക്കുന്നു.'**

﴾31﴿ وَلَمَّا جَاءَتْ വന്നപ്പോൾ رُسُلُنَا നമ്മുടെ ദൂതൻമാർ إِبْرَاهِيمَ ഇബ്റാഹീമിന്റെ അടുക്കൽ بِالْبُشْرَى സന്തോഷവാർത്തയുംകൊണ്ട് قَالُوا അവർ പറഞ്ഞു إِنَّا مُهْلِكُوا നിശ്ചയമായും ഞങ്ങൾ നശിപ്പിക്കുന്നവരാണ് أَهْلِ هَـٰذِهِ الْقَرْيَةِ ഈ രാജ്യക്കാരെ إِنَّ أَهْلَهَا നിശ്ചയമായും അതിലെ ആൾക്കാർ كَانُوا അവർ ആയിരിക്കുന്നു ظَالِمِينَ അക്രമികൾ

ഇബ്റാഹീം നബി (അ)ക്ക് അദ്ദേഹത്തിന്റെ വാർദ്ധക്യകാലത്ത് ഒരു പുത്രൻ (ഇസ്ഹാക്- അ) ജനിക്കുവാൻ പോകുന്നുണ്ടെന്ന സന്തോഷവാർത്ത അറിയിക്കുവാൻ ചെന്ന ദൈവ ദൂതൻമാരായ മലക്കുകൾ, ആ കൃത്യം നിർവ്വഹിച്ചശേഷം, തങ്ങൾ ലൂത്വ് നബി (അ)യുടെ രാജ്യം നശിപ്പിക്കുവാൻകൂടി നിയോഗിക്കപ്പെട്ടവരാണെന്ന് അദ്ദേഹത്തെ അറിയിച്ചു. (രണ്ട് പ്രവാചകൻമാരും രണ്ട് രാജ്യത്തായിരുന്നു താമസമുറപ്പിച്ചിരുന്നതെന്നും മറ്റുമുള്ള വിവരങ്ങൾ 6-ാം വ്യാഖ്യാനക്കുറിപ്പിൽ നാം വിവരിച്ചിട്ടുണ്ട്.)

قَالَ إِنَّ فِيهَا لُوطًا ۚ قَالُوا۟ نَحْنُ أَعْلَمُ بِمَن فِيهَا ۖ لَنُنَجِّيَنَّهُۥ وَأَهْلَهُۥٓ إِلَّا ٱمْرَأَتَهُۥ كَانَتْ مِنَ ٱلْغَـٰبِرِينَ ﴿٣٢﴾

**﴾32﴿ അദ്ദേഹം പറഞ്ഞു: 'അതിൽ ലൂത്വ് ഉണ്ടല്ലോ?!' അവർ പറഞ്ഞു: 'അതിലുള്ളവരെക്കുറിച്ച് ഞങ്ങൾ നല്ലവണ്ണം അറിയുന്നവരാണ്; അദ്ദേഹത്തെയും, അദ്ദേഹത്തിന്റെ ഭാര്യ ഒഴികെയുള്ള വീട്ടുകാരെയും ഞങ്ങൾ രക്ഷപ്പെടുത്തുകതന്നെ ചെയ്യും. അവൾ അവശേഷിക്കുന്ന [ശിക്ഷയിൽ അകപ്പെടുന്ന]വരിൽ പെട്ടവളാകുന്നു.'**

﴾32﴿ قَالَ അദ്ദേഹം പറഞ്ഞു إِنَّ فِيهَا നിശ്ചയമായും അതിലുണ്ട് لُوطًا ലൂത്വ് قَالُوا അവർ പറഞ്ഞു نَحْنُ أَعْلَمُ ഞങ്ങൾ കൂടുതൽ (നല്ലവണ്ണം) അറിയുന്നവരാണ് بِمَنْ فِيهَا അതിലുള്ളവരെപ്പറ്റി لَنُنَجِّيَنَّهُ ഞങ്ങൾ അദ്ദേഹത്തെ രക്ഷപ്പെടുത്തുകതന്നെ ചെയ്യും وَأَهْلَهُ അദ്ദേഹത്തിന്റെ വീട്ടുകാരെയും, ആൾക്കാരെയും إِلَّا امْرَأَتَهُ അദ്ദേഹത്തിന്റെ സ്ത്രീ (ഭാര്യ) ഒഴികെ كَانَتْ അവൾ ആകുന്നു, ആയിരിക്കുന്നു مِنَ الْغَابِرِينَ അവശേഷിക്കുന്നവരിൽ, കഴിഞ്ഞുപോകുന്നവരിൽ, പിന്തി നിൽക്കുന്നവരിൽ

രാജ്യം ഒന്നാകെ നശിപ്പിക്കുവാൻ പോകുകയാണെന്ന വാർത്ത കേട്ടപ്പോൾ ഇബ്റാഹീം നബി (അ)ക്ക് ലൂത്വ് നബി (അ)യുടെ കാര്യത്തിൽ ഉൽകണ്ഠ തോന്നുക സ്വാഭാവികമാണല്ലോ. അതുകൊണ്ടാണദ്ദേഹം അവരോട് 'അതിൽ ലൂത്വുണ്ടല്ലോ' എന്ന് പറയുന്നത്. ലൂത്വ് നബി (അ)യുടെ ഭാര്യ ശത്രുപക്ഷക്കാരിയായിരുന്നുവെന്നും, അത് കൊണ്ടാണ് അദ്ദേഹത്തിന്റെ വീട്ടുകാരുടെ കൂട്ടത്തിൽ അവൾക്ക് രക്ഷ കിട്ടാതെ പോയതെന്നും നാം ഇതിന്

മുമ്പ് ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

وَلَمَّآ أَن جَآءَتْ رُسُلُنَا لُوطًا سِيٓءَ بِهِمْ وَضَاقَ بِهِمْ ذَرْعًا وَقَالُوا۟ لَا تَخَفْ وَلَا تَحْزَنْ ۖ إِنَّا مُنَجُّوكَ وَأَهْلَكَ إِلَّا ٱمْرَأَتَكَ كَانَتْ مِنَ ٱلْغَٰبِرِينَ ﴿٣٣﴾

﴿33﴾ നമ്മുടെ ദൂതൻമാർ ലൂത്വിന്റെ അടുക്കൽ വരുകയുണ്ടായപ്പോൾ, അവർ മൂലം അദ്ദേഹത്തിന് വ്യസനം പിടിപെടുകയും, അവരെകൊണ്ട് മനസ്സ് മുട്ടുകയും ചെയ്തു. അവർ പറഞ്ഞു: 'താങ്കൾ പേടിക്കേണ്ട, വ്യസനിക്കുകയും വേണ്ട! താങ്കളെയും, താങ്കളുടെ ഭാര്യ ഒഴികെയുള്ള വീട്ടുകാരെയും ഞങ്ങൾ രക്ഷപ്പെടുത്തുന്നവരാകുന്നു. അവൾ അവശേഷിക്കുന്ന[ശിക്ഷയിൽ അകപ്പെടുന്ന]വരിൽ പെട്ടവളാകുന്നു.

إِنَّا مُنزِلُونَ عَلَىٰٓ أَهْلِ هَٰذِهِ ٱلْقَرْيَةِ رِجْزًا مِّنَ ٱلسَّمَآءِ بِمَا كَانُوا۟ يَفْسُقُونَ ﴿٣٤﴾

﴿34﴾ 'ഈ രാജ്യക്കാർ തോന്നിവാസം പ്രവർത്തിച്ചുവരുന്നത് കൊണ്ട് ആകാശത്ത് നിന്ന് അവരുടെമേൽ ഞങ്ങൾ ഒരു ആപത്ത് [ശിക്ഷ] ഇറക്കുന്നവരാണ്.'

وَلَقَد تَّرَكْنَا مِنْهَآ ءَايَةًۢ بَيِّنَةً لِّقَوْمٍ يَعْقِلُونَ ﴿٣٥﴾

﴿35﴾ മനസ്സിരുത്തുന്ന ജനങ്ങൾക്ക് അതിൽ [ആ രാജ്യത്തിൽ] നിന്ന് ഒരു വ്യക്തമായ ദൃഷ്ടാന്തം നാം തീർച്ചയായും ബാക്കിയാക്കി വെച്ചിട്ടുണ്ട്.

---

﴿33﴾ وَلَمَّا أَنْ جَاءَتْ വരികയുണ്ടായപ്പോൾ رُسُلُنَا നമ്മുടെ ദൂതൻമാർ لُوطًا ലൂത്വിന്റെ അടുക്കൽ سِيءَ അദ്ദേഹത്തിന് വ്യസനം (അനിഷ്ടം) പിടിപെട്ടു بِهِمْ അവർ മൂലം, അവരെകൊണ്ട് وَضَاقَ ഇടുങ്ങുകയും ചെയ്തു بِهِمْ അവർ മൂലം ذَرْعًا മുഴക്കൈ [മനസ്സ്] وَقَالُوا അവർ പറഞ്ഞു لَا تَخَفْ താങ്കൾ പേടിക്കേണ്ട وَلَا تَحْزَنْ വ്യസനിക്കുകയും വേണ്ട إِنَّا നിശ്ചയമായും ഞങ്ങൾ مُنَجُّوكَ താങ്കളെ രക്ഷപ്പെടുത്തുന്നവരാണ് وَأَهْلَكَ താങ്കളുടെ വീട്ടുകാരെയും, കുടുംബത്തെയും إِلَّا امْرَأَتَكَ താങ്കളുടെ സ്ത്രീ (ഭാര്യ) ഒഴികെ كَانَتْ അവളാകുന്ന مِنَ الْغَابِرِينَ അവശേഷിക്കുന്നവരിൽ ﴿34﴾ إِنَّا مُنْزِلُونَ നിശ്ചയമായും ഞങ്ങൾ ഇറക്കുന്നവരാണ് عَلَىٰ أَهْلِ ആൾക്കാരുടെ മേൽ هَٰذِهِ الْقَرْيَةِ ഈ രാജ്യത്തിന്റെ رِجْزًا ആപത്ത്, ശിക്ഷ

مِنَ ٱلسَّمَآءِ ആകാശത്ത് നിന്ന് بِمَا كَانُوا۟ അവരായത് കൊണ്ട് يَفۡسُقُونَ തോന്നിയവാസം (തെമ്മാടിത്തം) പ്രവർത്തിക്കുന്ന(വർ) ﴾35﴿ وَلَقَد تَّرَكۡنَا തീർച്ചയായും നാം ഒഴിവാക്കി (ബാക്കിയാക്കി)വെച്ചിട്ടുണ്ട് مِنۡهَآ അതിൽ നിന്ന്, അത് നിമിത്തം ءَايَةَۢ بَيِّنَةً വ്യക്തമായ ഒരു ദൃഷ്ടാന്തം لِّقَوۡمٍ ഒരു ജനതക്ക് يَعۡقِلُونَ മനസ്സിരുത്തുന്ന, ബുദ്ധികൊടുക്കുന്ന

---

ഇബ്റാഹീം നബി (അ)യുടെ അടുക്കൽ ചെന്ന ദൂതൻമാർ പിന്നീട് ലൂത്വ് നബി (അ)യുടെ അടുക്കൽ വന്നു. അതിസുന്ദരമായ മനുഷ്യരൂപത്തിലായിരുന്നു അവർ പ്രത്യക്ഷപ്പെട്ടത്. അവരെ കണ്ടപ്പോൾ തന്റെ നാട്ടുകാരായ തെമ്മാടികളുടെ നില ഓർത്തു അദ്ദേഹത്തിന് അസ്വാസ്ഥ്യം തോന്നി. അപ്പോഴാണ് അവർ തങ്ങളെക്കുറിച്ച് പരിചയപ്പെടുത്തുന്നത്. ലൂത്വ് നബി (അ)യുടെ രാജ്യക്കാർക്ക് പിണഞ്ഞ അതിഭയങ്കരമായ ശിക്ഷയെക്കുറിച്ച് അൻബിയാഉ്, 'ശുഅറാഉ്' മുതലായ സൂറത്തുകളിൽ വിവരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ ആവർത്തിക്കേണ്ടതില്ല. അത് കേവലം ഒരു 'പൊട്ടിത്തെറിയായിരുന്നു' എന്ന് ചിലർ പറഞ്ഞുകാണുന്നത് ശരിയല്ലെന്ന് ആ സംഭവത്തെക്കുറിച്ച് അല്ലാഹു പ്രസ്താവിച്ചിട്ടുള്ള വാക്യങ്ങൾ പരിശോധിച്ചാൽ ആർക്കും അറിയാവുന്നതാണ്. 34-ാം വചനവും ഇതിന് തെളിവാകുന്നു.

ضَاقَ ذَرۡعًا എന്ന വാക്കിനാണ് 'മനസ്സ് മുട്ടി' എന്ന് സാരാർത്ഥം കൊടുത്തത്. 'മുഴുങ്കൈ ഇടുങ്ങി' എന്നും മറ്റുമാണതിന് വാക്കർത്ഥം നൽകേണ്ടത്. 'ബുദ്ധിമുട്ടി, കഴിവില്ലാതെ കുഴങ്ങി' എന്നിങ്ങനെയുള്ള ഉദ്ദേശ്യത്തിലാണ് ആ വാക്ക് അറബിയിൽ പ്രയോഗിക്കപ്പെടാറുള്ളത്. നേരെമറിച്ച് 'കഴിവുണ്ടായി, സാധ്യമായി' എന്നിങ്ങനെയുള്ള ഉദ്ദേശ്യത്തിൽ **طال ذرعا** (മുഴുങ്കൈ നീണ്ടു) എന്നും ഉപയോഗിക്കപ്പെടാറുണ്ട്.

وَإِلَىٰ مَدۡيَنَ أَخَاهُمۡ شُعَيۡبًا فَقَالَ يَٰقَوۡمِ ٱعۡبُدُوا۟ ٱللَّهَ وَٱرۡجُوا۟ ٱلۡيَوۡمَ ٱلۡـَٔاخِرَ وَلَا تَعۡثَوۡا۟ فِي ٱلۡأَرۡضِ مُفۡسِدِينَ ﴿٣٦﴾

**﴾36﴿ മദ്‌യനിലേക്ക് അവരുടെ [മദ്‌യൻകാരുടെ] സഹോദരൻ ശുഅയ്ബിനെയും അയച്ചു. എന്നിട്ട്, അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുകയും, അന്ത്യദിനത്തെ പ്രതീക്ഷിക്കുക (അഥവാ ഭയപ്പെടുക)യും ചെയ്യുവിൻ! നിങ്ങൾ നാശകാരികളായിക്കൊണ്ട് നാട്ടിൽ കുഴപ്പമുണ്ടാക്കരുത്.'**

فَكَذَّبُوهُ فَأَخَذَتۡهُمُ ٱلرَّجۡفَةُ فَأَصۡبَحُوا۟ فِي دَارِهِمۡ جَٰثِمِينَ ﴿٣٧﴾

**﴾37﴿ അപ്പോൾ, അവർ അദ്ദേഹത്തെ വ്യാജമാക്കി: അതിനാൽ അവരെ കഠിനകമ്പനം പിടികൂടി; അങ്ങനെ, അവർ തങ്ങളുടെ വസതികളിൽ ചത്തൊടുങ്ങിയവരായി.**

﴾36﴿ وَإِلَىٰ مَدْيَنَ മദ്‌യനിലേക്ക് أَخَاهُمْ شُعَيْبًا അവരുടെ സഹോദരൻ ശുഅയ്ബിനെയും فَقَالَ എന്നിട്ട് അദ്ദേഹം പറഞ്ഞു يَاقَوْمِ എന്റെ ജനങ്ങളേ اعْبُدُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ وَارْجُوا നിങ്ങൾ പ്രതീക്ഷിക്കുകയും, (ഭയപ്പെടുകയും) ചെയ്യുവിൻ الْيَوْمَ الْآخِرَ അന്ത്യദിനത്തെ وَلَا تَعْثَوْا നിങ്ങൾ കുഴപ്പമുണ്ടാക്കരുത് فِي الْأَرْضِ ഭൂമിയിൽ (നാട്ടിൽ) مُفْسِدِينَ നാശകാരികളായിക്കൊണ്ട് ﴾37﴿ فَكَذَّبُوهُ എന്നിട്ട് അദ്ദേഹത്തെ അവർ വ്യാജമാക്കി فَأَخَذَتْهُمُ അപ്പോൾ അവർക്ക് പിടിപെട്ടു الرَّجْفَةُ കഠിനകമ്പനം (കുലുക്കം) فَأَصْبَحُوا അങ്ങനെ അവരായി, രാവിലെയായി فِي دَارِهِمْ അവരുടെ പാർപ്പിടത്തിൽ (വസതികളിൽ) جَاثِمِينَ ചത്തൊടുങ്ങിയവരായി, ഭൂമിയിലമർന്നവരായി

ഈ സംഭവവും, ആദ്- ഥമൂദിന്റെ കഥയും ഇതിന് മുമ്പ് നാം വിവരിച്ചുകഴിഞ്ഞിട്ടുണ്ട്. ഈ സൂറത്തിൽ അതെല്ലാം അല്ലാഹു വളരെ ചുരുക്കത്തിൽ ഓർമിപ്പിക്കുകമാത്രമാണ് ചെയ്തിട്ടുള്ളത്

وَعَادًا وَثَمُودَا۟ وَقَد تَّبَيَّنَ لَكُم مِّن مَّسَـٰكِنِهِمْ ۖ وَزَيَّنَ لَهُمُ ٱلشَّيْطَـٰنُ أَعْمَـٰلَهُمْ فَصَدَّهُمْ عَنِ ٱلسَّبِيلِ وَكَانُوا۟ مُسْتَبْصِرِينَ ﴿٣٨﴾

**﴾38﴿ ആദിനെയും, ഥമൂദിനെയും (നശിപ്പിക്കുകയുണ്ടായി); അവരുടെ വാസസ്ഥലങ്ങളിൽനിന്ന് നിങ്ങൾക്കത് വ്യക്തമായിട്ടുമുണ്ട്, തങ്ങളുടെ പ്രവൃത്തികളെ പിശാച് അവർക്ക് ഭംഗിയാക്കിക്കൊടുക്കുകയും, അങ്ങനെ (ശരിയായ) മാർഗത്തിൽനിന്ന് അവൻ അവരെ തടയുകയും ചെയ്തു. അവർ കണ്ടറിയാവുന്നവരായിരുന്നുതാനും. (പക്ഷേ, അവരത് ചെയ്തില്ല.)**

﴾38﴿ وَعَادًا ആദിനെയും وَثَمُودَ ഥമൂദിനെയും وَقَدْ تَبَيَّنَ അത് വ്യക്തമായിട്ടുമുണ്ട് لَكُمْ നിങ്ങൾക്ക് مِنْ مَسَاكِنِهِمْ അവരുടെ വാസസ്ഥലങ്ങളിൽനിന്ന് وَزَيَّنَ لَهُمُ അവർക്ക് ഭംഗിയാക്കിക്കൊടുത്തു الشَّيْطَانُ പിശാച് أَعْمَالَهُمْ അവരുടെ പ്രവൃത്തികളെ, കർമങ്ങളെ فَصَدَّهُمْ അങ്ങനെ അവൻ അവരെ തടഞ്ഞു, തിരിച്ചു عَنِ السَّبِيلِ മാർഗത്തിൽനിന്ന് وَكَانُوا അവരായിരുന്നുതാനും مُسْتَبْصِرِينَ കണ്ടറിയുന്നവർ.

ആദിന്റെ വാസസ്ഥലം യമനിലും, ഥമൂദിന്റേത് ഹിജ്റിലും ആയിരുന്നു. *(*)* രണ്ട് സ്ഥലങ്ങളിലും അവരവരുടെ അവശിഷ്ടങ്ങൾ അറബികൾക്ക് കണ്ട് മനസ്സിലാക്കുവാൻ സാധിച്ചിരുന്നു.

وَقَـٰرُونَ وَفِرْعَوْنَ وَهَـٰمَـٰنَ ۖ

**﴾39﴿ ക്വാറൂനെയും, ഫിർഔനെയും, ഹാമാനെയും (നശിപ്പിച്ചു.)**

*(*) പടം 8 നോക്കുക*

وَلَقَدْ جَآءَهُم مُّوسَىٰ بِٱلْبَيِّنَٰتِ فَٱسْتَكْبَرُوا۟ فِى ٱلْأَرْضِ وَمَا كَانُوا۟ سَٰبِقِينَ ﴿٣٩﴾

മൂസാ അവർക്ക് തെളിവുകളുമായി വരികയുണ്ടായി; അപ്പോൾ അവർ നാട്ടിൽ അഹംഭാവം നടിച്ചു. അവർ (നമ്മെ) തോല്പിച്ചു മുൻകടന്നുപോകുന്നവരായിരുന്നില്ല.

فَكُلًّا أَخَذْنَا بِذَنۢبِهِۦ ۖ فَمِنْهُم مَّنْ أَرْسَلْنَا عَلَيْهِ حَاصِبًا وَمِنْهُم مَّنْ أَخَذَتْهُ ٱلصَّيْحَةُ وَمِنْهُم مَّنْ خَسَفْنَا بِهِ ٱلْأَرْضَ وَمِنْهُم مَّنْ أَغْرَقْنَا ۚ وَمَا كَانَ ٱللَّهُ لِيَظْلِمَهُمْ وَلَٰكِن كَانُوٓا۟ أَنفُسَهُمْ يَظْلِمُونَ ﴿٤٠﴾

﴿40﴾ അതിനാൽ, എല്ലാവരെയും അവനവന്റെ കുറ്റത്തിന് നാം പിടിച്ചു (ശിക്ഷിച്ചു). അങ്ങനെ, നാം ചരൽക്കാറ്റ് അയച്ചിട്ടുള്ളവർ അവരിലുണ്ട്; ഘോര ശബ്ദം പിടിപെട്ടവരും അവരിലുണ്ട്; നാം ഭൂമിയിൽ ആഴ്ത്തിയവരും അവരിലുണ്ട്; നാം (വെള്ളത്തിൽ) മുക്കി നശിപ്പിച്ചവരും അവരിലുണ്ട്. അല്ലാഹു അവരോട് അക്രമം ചെയ്യുകയായിരുന്നില്ല; പക്ഷേ, അവർ തങ്ങളോട് തന്നെ അക്രമം പ്രവർത്തിക്കുകയായിരുന്നു ചെയ്തത്.

---

﴿39﴾ وَقَارُونَ ഖാറൂനെയും وَفِرْعَوْنَ ഫിർഔനെയും وَهَامَانَ ഹാമാനെയും وَلَقَدْ جَاءَهُمْ തീർച്ചയായും അവർക്ക് വരികയുണ്ടായി مُوسَى മൂസാ بِالْبَيِّنَاتِ തെളിവുകളും കൊണ്ട് فَاسْتَكْبَرُوا എന്നിട്ട് അവർ അഹംഭാവം നടിച്ചു فِي الْأَرْضِ ഭൂമിയിൽ, നാട്ടിൽ وَمَا كَانُوا അവരായിരുന്നില്ല سَابِقِينَ മുൻകടക്കുന്നവർ, കവച്ചുവെക്കുന്നവർ ﴿40﴾ فَكُلًّا അതിനാൽ എല്ലാവരെയും أَخَذْنَا നാം പിടിച്ചു, പിടികൂടി بِذَنْبِهِ അവനവന്റെ കുറ്റത്തിന്, പാപത്തിന് فَمِنْهُمْ അങ്ങനെ അവരിലുണ്ട് مَنْ ഒരു കൂട്ടർ أَرْسَلْنَا عَلَيْهِ അവരിൽ നാം അയച്ചു حَاصِبًا ചരൽകാറ്റ് وَمِنْهُمْ അവരിലുണ്ട് مَنْ ഒരു കൂട്ടരും أَخَذَتْهُ അവർക്ക് പിടിപെട്ടു الصَّيْحَةُ ഘോരശബ്ദം, അട്ടഹാസം وَمِنْهُمْ അവരിലുണ്ട് مَنْ ഒരു കൂട്ടരും خَسَفْنَا بِهِ അവരെ നാം ആഴ്ത്തി الْأَرْضَ ഭൂമിയിൽ, ഭൂമിയെ وَمِنْهُمْ അവരിലുണ്ട് مَنْ أَغْرَقْنَا നാം മുക്കിനശിപ്പിച്ചവരും وَمَا كَانَ اللَّهُ അല്ലാഹു അല്ല, ആയിരുന്നില്ല لِيَظْلِمَهُمْ അവരെ അക്രമിക്കുക, അക്രമിക്കുവാൻ (തയ്യാർ) وَلَكِنْ كَانُوا എങ്കിലും അവരായിരുന്നു أَنْفُسَهُمْ അവരോട് തന്നെ, തങ്ങളുടെ ആത്മാക്കളെ يَظْلِمُونَ അക്രമം ചെയ്യുക, അനീതി ചെയ്യുന്നവ(ർ)

അല്ലാഹുവിന്റെ ആജ്ഞകളെ ധിക്കരിക്കുകയും, നബിമാരെ നിഷേധിക്കുകയും ചെയ്തവർ ഈ ലോകത്ത് വെച്ച് അനുഭവിക്കേണ്ടിവന്ന നാലുതരം ശിക്ഷകളെയാണ് അല്ലാഹു ഇവിടെ എടുത്തുപറഞ്ഞത്.

**1) ചരൽക്കാറ്റ്:** ലൂത്വ് നബി (അ)യുടെ രാജ്യം അടിമേലായി മറിക്കപ്പെടുന്നതിനുമുമ്പ് അവിടെ അതിഭയങ്കരമായ ചരൽക്കാറ്റടിക്കുകയുണ്ടായി.

**2) ഘോരശബ്ദം:** മദ്‌യൻ നിവാസികൾക്കും, ഥമൂദ് ഗോത്രത്തിനും ബാധിച്ച ശിക്ഷ ഇതായിരുന്നു.

**3) ഭൂമിയിൽ ആഴ്ത്തുക:** ക്വാറൂനും അവന്റെ വസതിയും ഭൂമിയിൽ ആഴ്ത്തപ്പെട്ട സംഭവം കഴിഞ്ഞ സൂറത്തിൽ പ്രസ്താവിക്കുകയുണ്ടായി.

**4) മുക്കി നശിപ്പിക്കൽ:** നൂഹ് നബി (അ)യുടെ ജനത ജലപ്രളയത്തിലും, ഫിർഔനും സൈന്യവും ചെങ്കടലിലും മുക്കിനശിപ്പിക്കപ്പെട്ടു.

مَثَلُ ٱلَّذِينَ ٱتَّخَذُوا۟ مِن دُونِ ٱللَّهِ أَوْلِيَآءَ كَمَثَلِ ٱلْعَنكَبُوتِ ٱتَّخَذَتْ بَيْتًا ۖ وَإِنَّ أَوْهَنَ ٱلْبُيُوتِ لَبَيْتُ ٱلْعَنكَبُوتِ ۖ لَوْ كَانُوا۟ يَعْلَمُونَ ﴿٤١﴾

**﴿41﴾ അല്ലാഹുവിന് പുറമെ (ഏതെങ്കിലും) രക്ഷകർത്താക്കളെ സ്വീകരിച്ചിട്ടുള്ളവരുടെ ഉപമ, (വലകെട്ടി) വീടുണ്ടാക്കിയ എട്ടുകാലിയുടെ മാതിരിയാകുന്നു. വീടുകളിൽ വെച്ച് ഏറ്റവും ദുർബ്ബലമായത് എട്ടുകാലിയുടെ വീട് തന്നെ, അവർക്ക് അറിയാമായിരുന്നെങ്കിൽ!**

﴿41﴾ مَثَلُ ഉപമ الَّذِينَ اتَّخَذُوا സ്വീകരിച്ചവരുടെ مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ أَوْلِيَاءَ രക്ഷകർത്താക്കളെ, കാര്യകർത്താക്കളെ كَمَثَلِ الْعَنْكَبُوتِ എട്ടുകാലിയുടെ മാതിരിയാണ് اتَّخَذَتْ ഉണ്ടാക്കിയ بَيْتًا വീട് وَإِنَّ أَوْهَنَ الْبُيُوتِ നിശ്ചയമായും വീടുകളിൽ ഏറ്റവും ദുർബ്ബലമായത് لَبَيْتُ الْعَنْكَبُوتِ എട്ടുകാലിയുടെ വീട് തന്നെ لَوْ كَانُوا അവരായിരുന്നെങ്കിൽ يَعْلَمُونَ അറിയും.

എട്ടുകാലിയുടെ വീടാകുന്ന വലയുടെ ദൗർബ്ബല്യത്തെപ്പറ്റി ആർക്കും അറിയാവുന്നതാണ്. ചൂടോ, തണുപ്പോ, മഴയോ, വെയിലോ, കാറ്റോ ഒന്നുംതന്നെ തടുക്കുവാൻ അത് പര്യാപ്തമല്ല. കാറ്റോ, മറ്റേതെങ്കിലും വസ്തുക്കളോ അതിനെ സ്പർശിക്കുമ്പോഴേക്കും അത് കേട്വന്നു പോകയും ചെയ്യും. ഇതുപോലെത്തന്നെയാണ് അല്ലാഹു അല്ലാത്തവരെ രക്ഷകർത്താക്കളായി സ്വീകരിക്കുകയും, അവരെ ആരാധിക്കുകയും, അവരോട് പ്രാർത്ഥിക്കുകയും, അവർക്ക് നേർച്ചവഴിപാടുകൾ നടത്തുകയും ചെയ്യുന്നവരുടെ സ്ഥിതിയും. യാതൊരു രക്ഷയും സഹായവും അത്മൂലം അവർക്ക് ലഭിക്കുവാനില്ല. ഒന്നിനെയും ഇതിൽനിന്ന് ഒഴിവാക്കാനുമില്ല. കാരണം:

إِنَّ ٱللَّهَ يَعۡلَمُ مَا يَدۡعُونَ مِن دُونِهِۦ مِن شَيۡءٖۚ وَهُوَ ٱلۡعَزِيزُ ٱلۡحَكِيمُ ﴿٤٢﴾

**《42》 നിശ്ചയമായും, തനിക്ക് പുറമെ അവർ വിളി(ച്ചു പ്രാർത്ഥി)ക്കുന്ന ഏതൊരു വസ്തുവിനെയും അല്ലാഹു അറിയുന്നു. പ്രതാപശാലിയും, അഗാധജ്ഞനുമായുള്ളവൻ അവനത്രെ.**

《42》 إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يَعۡلَمُ അവൻ അറിയും, അറിയുന്നു مَا يَدۡعُونَ അവർ വിളിക്കുന്നതിനെ, പ്രാർത്ഥിക്കുന്നത് مِن دُونِهِ അവന് പുറമെ مِن شَيۡءٍ ഏതൊരു വസ്തുവെയും وَهُوَ അവൻ, അവനത്രെ الۡعَزِيزُ പ്രതാപശാലി الۡحَكِيمُ അഗാധജ്ഞൻ

അവർ രക്ഷകർത്താക്കളായി ഗണിച്ചു വരുന്നവർ ആരാവട്ടെ- വിഗ്രഹങ്ങളോ, ദേവീദേവൻമാരോ, മനുഷ്യരോ, മലക്കുകളോ, മഹാത്മാക്കളോ ആരായാലും ശരി- ഓരോരുത്തനെക്കുറിച്ചും, അവരുടെ എല്ലാ സ്ഥിതിഗതികളെക്കുറിച്ചും അല്ലാഹുവിന് നല്ലപോലെ അറിയാം. അവർക്കാർക്കും തന്നെ സ്വന്തം നിലക്ക് യാതൊരു ഉപകാരമോ ഉപദ്രവമോ ചെയ്യാൻ കഴിവില്ലെന്നും അവന് പരിപൂർണമായും അറിയാം. അതുകൊണ്ട് തന്നെയാണ് ഈ ഉപമയിൽനിന്ന് ഒരാളെയും ഒഴിവാക്കുവാനില്ലാതിരുന്നതും. ഇതും, ഇത്പോലെ ക്വുർആനിൽ കാണുന്ന മറ്റ് ഉപമകളും ചൂണ്ടിക്കാട്ടിക്കൊണ്ട് അല്ലാഹു പറയുന്നു:-

وَتِلۡكَ ٱلۡأَمۡثَٰلُ نَضۡرِبُهَا لِلنَّاسِۖ وَمَا يَعۡقِلُهَآ إِلَّا ٱلۡعَٰلِمُونَ ﴿٤٣﴾

**《43》 ആ ഉപമകൾ (എല്ലാംതന്നെ) നാം മനുഷ്യർക്ക് വേണ്ടി വിവരിക്കുകയാണ്. അറിവുള്ളവരല്ലാതെ അവയെ (ചിന്തിച്ചു) മനസ്സിലാക്കുകയില്ല.**

خَلَقَ ٱللَّهُ ٱلسَّمَٰوَٰتِ وَٱلۡأَرۡضَ بِٱلۡحَقِّۚ إِنَّ فِي ذَٰلِكَ لَأٓيَةٗ لِّلۡمُؤۡمِنِينَ ﴿٤٤﴾

**《44》 ആകാശങ്ങളെയും, ഭൂമിയെയും അല്ലാഹു മുറപ്രകാരം സൃഷ്ടിച്ചിരിക്കുന്നു. നിശ്ചയമായും അതിൽ സത്യവിശ്വാസികൾക്ക് ദൃഷ്ടാന്തമുണ്ട്.**

《43》 وَتِلۡكَ الۡأَمۡثَالُ ആ ഉദാഹരണങ്ങൾ نَضۡرِبُهَا നാം അവയെ വിവരിക്കുന്നു, ഏർപ്പെടുത്തുന്നു لِلنَّاسِ മനുഷ്യർക്ക് وَمَا يَعۡقِلُهَا അവയെ മനസ്സിലാക്കുകയില്ല, ഗ്രഹിക്കുകയില്ല إِلَّا الۡعَالِمُونَ അറിവുള്ളവരല്ലാതെ, ജ്ഞാനികളല്ലാതെ 《44》 خَلَقَ اللَّهُ അല്ലാഹു സൃഷ്ടിച്ചിരിക്കുന്നു السَّمَاوَاتِ ആകാശങ്ങളെ وَالۡأَرۡضَ ഭൂമിയെയും بِالۡحَقِّ മുറപ്രകാരം, ന്യായപ്രകാരം, യഥാർത്ഥമനുസരിച്ച് إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَةً ദൃഷ്ടാന്തം لِلۡمُؤۡمِنِينَ സത്യവിശ്വാസികൾക്ക്

ഓരോന്നും അതതിന്റെ ചിട്ടയും, ക്രമവും അനുസരിച്ച് -നീക്ക്പോക്കും, ഏറ്റക്കുറവും കൂടാതെ- യുക്തവും ലക്ഷ്യപൂർണവുമായ വിധത്തിൽ സൃഷ്ടിച്ചിട്ടുള്ളതിനെ ഉദ്ദേശിച്ചാണ് 'മുറപ്രകാരം സൃഷ്ടിച്ചു' എന്ന് പറഞ്ഞിരിക്കുന്നത്.

'ചാണകം ഒട്ടകത്തെയും, കാൽപാടുകൾ നടന്നുപോയതിനെയും കുറിക്കുന്നു' (**البعرة تدل على البعير واثار الاقدام تدل على المسير**) എന്ന് അറബിയിൽ ഒരു ഉപമ വാക്യമുണ്ട്. അത്പോലെ ഈ ലോകത്തിലെ ഓരോ മണൽതരിയിലും, അതിന്റെ സ്രഷ്ടാവിന്റെ സൃഷ്ടി വൈഭവത്തിനും, അപാരമായ കഴിവിനും മതിയായ ദൃഷ്ടാന്തങ്ങൾ അടങ്ങിയിരിക്കുന്നു. വിശ്വാസപൂർവ്വം ചിന്തിക്കുന്നവർക്കെല്ലാം കണ്ടറിയാവുന്ന ഒരു പരമാർത്ഥമത്രെ അത്.

## വിഭാഗം - 5

اتْلُ مَآ أُوحِيَ إِلَيْكَ مِنَ ٱلْكِتَٰبِ وَأَقِمِ ٱلصَّلَوٰةَ ۖ إِنَّ ٱلصَّلَوٰةَ تَنْهَىٰ عَنِ ٱلْفَحْشَآءِ وَٱلْمُنكَرِ ۗ وَلَذِكْرُ ٱللَّهِ أَكْبَرُ ۗ وَٱللَّهُ يَعْلَمُ مَا تَصْنَعُونَ ﴿٤٥﴾

**《45》 (നബിയേ) വേദഗ്രന്ഥത്തിൽനിന്ന് നിനക്ക് 'വഹ്‌യ്' [ബോധനം] നൽകപ്പെട്ടിട്ടുള്ളത് നീ പാരായണം ചെയ്യുക. നമസ്കാരം നിലനിറുത്തുകയും ചെയ്യുക; നിശ്ചയമായും നമസ്കാരം, നീചവൃത്തിയിൽ നിന്നും, നിഷിദ്ധമായതിൽനിന്നും തടയുന്നു. അല്ലാഹുവിനെ ഓർമിക്കുന്നത് ഏറ്റവും വലിയ കാര്യം തന്നെ. നിങ്ങൾ പ്രവർത്തിക്കുന്നത് അല്ലാഹു അറിയുന്നതാണ്.**

---

《45》 اتْلُ നീ പാരായണം ചെയ്യുക, ഓതുക مَاأُوحِيَ വഹ്‌യ് നൽകപ്പെട്ടത് إِلَيْكَ നിനക്ക് مِنَ الْكِتَابِ വേദഗ്രന്ഥത്തിൽ നിന്ന്, വേദഗ്രന്ഥമായിട്ട് وَأَقِمِ الصَّلَاةَ നീ നമസ്കാരം നിലനിറുത്തുകയും ചെയ്യുക إِنَّ الصَّلَاةَ നിശ്ചയമായും നമസ്കാരം تَنْهَى തടയുന്നു, നിരോധിക്കുന്നു عَنِ الْفَحْشَاءِ നീചവൃത്തി (ദുഷ്പ്രവൃത്തി)യിൽ നിന്ന് وَالْمُنْكَرِ നിഷിദ്ധമായ (നികൃഷ്ടമായ- വെറുക്കപ്പെട്ട)തിൽനിന്നും وَلَذِكْرُ اللَّهِ അല്ലാഹുവിനെ ഓർമിക്കൽ, സ്മരിക്കൽ أَكْبَرُ ഏറ്റവും വലിയ (മഹത്തായ) കാര്യംതന്നെ وَاللَّهُ يَعْلَمُ അല്ലാഹു അറിയുന്നു مَاتَصْنَعُونَ നിങ്ങൾ പ്രവർത്തിക്കുന്നത്

---

വിശുദ്ധ ക്വുർആനാകുന്ന വേദഗ്രന്ഥം പാരായണം ചെയ്യാനും, നമസ്കാരം നിലനിറുത്തുവാനുമുള്ള ഈ കൽപന ബാഹ്യത്തിൽ നബിﷺയെ അഭിമുഖീകരിച്ചുകൊണ്ടുള്ളതാണെങ്കിലും, വാസ്തവത്തിൽ അത് നബിﷺക്ക് മാത്രം ബാധകമായതല്ല, എല്ലാവർക്കും ബാധകമായതാണ്. ക്വുർആൻ പാരായണം ചെയ്യുന്നത് സ്വയം തന്നെ ഒരു പുണ്യകർമമാകുന്നു. അതിലടങ്ങിയ തത്വങ്ങൾ, ദൃഷ്ടാന്തങ്ങൾ, നിയമനിർദ്ദേശങ്ങൾ ആദിയായ വശങ്ങൾ മനസ്സിലാക്കുകയും, അവയെക്കുറിച്ച് ചിന്തിക്കുകയുമാണ് വായനയുടെ ആവശ്യം. അത് പ്രവർത്ത

നത്തിലും, പ്രയോഗത്തിലും വരുത്തുകയാണ് അതിന്റെ പരമമായ ലക്ഷ്യം. നമസ്കാരം നിലനിറുത്തുവാൻ കൽപിച്ചതിന്റെ പ്രധാന ഉദ്ദേശ്യങ്ങൾ അല്ലാഹുതന്നെ ഇവിടെ ഉണർത്തുന്നു. നീചവും നിഷിദ്ധവുമായ കാര്യങ്ങളിൽനിന്ന് നമസ്കാരം മനുഷ്യനെ തടയുന്നുവെന്നുള്ളതാണ് അതിലൊന്ന്. പക്ഷേ, നാമമാത്ര നമസ്കാരംകൊണ്ട് ഈ ഉദ്ദേശ്യം സാദ്ധ്യമാവുകയില്ല. അതുകൊണ്ടാണ് 'നമസ്കരിക്കണ'മെന്ന് പറഞ്ഞു മതിയാക്കാതെ 'നമസ്കാരം നിലനിറുത്തുക' (أَقِمِ الصَّلَاةَ) എന്ന് പറഞ്ഞിരിക്കുന്നത്. പതിവായും, കൃത്യമായും, പരിപൂർണമായും, ഹൃദയസാന്നിധ്യത്തോടും ഭക്തിയോട് കൂടിയും ആയിരിക്കണം നമസ്കാരം. എന്നാൽ മാത്രമേ നമസ്കാരം യഥാർത്ഥത്തിൽ നിലനിറുത്തലാവുകയുള്ളൂ. അല്ലാഹുവിനെ ഓർമിക്കുകയാണ് നമസ്കാരത്തിന്റെ മറ്റൊരു ഉദ്ദേശ്യം. 'അല്ലാഹുവിനെ ഓർമിക്കൽ ഏറ്റവും വലിയ കാര്യമാണ്' (وَلَذِكْرُ اللَّهِ أَكْبَرُ) എന്ന് തുടർന്നു പറഞ്ഞിട്ടുള്ളതിൽനിന്നും 'എന്നെ സ്മരിക്കുവാനായി നമസ്കാരം നിലനിറുത്തുക' (اقم الصلوة لذكرى) എന്ന് സൂ:ത്വാഹയിൽ മൂസാ നബി (അ)യോട് പറഞ്ഞിട്ടുള്ളതിൽനിന്നും മറ്റും ഇത് വ്യക്തമാണ്. നമസ്കാരത്തിൽ അടങ്ങിയിട്ടുള്ള ഓരോ ഘടകവും– വാക്ക് കൊണ്ടും പ്രവൃത്തികൊണ്ടും നിർവ്വഹിക്കുന്ന ഓരോ കർമവും– പരിശോധിച്ചാലും അവയെല്ലാം ഈ ഉദ്ദേശ്യലക്ഷ്യങ്ങളിൽ അധിഷ്ഠിതമാണെന്ന് കാണാം.

അപ്പോൾ, നമസ്കാരംകൊണ്ട് ഈ ഉദ്ദേശ്യങ്ങൾ– നീച, നികൃഷ്ടകൃത്യങ്ങളിൽനിന്ന് വിരമിക്കലും, അല്ലാഹുവിനെക്കുറിച്ചുള്ള ബോധം ഉണ്ടായിരിക്കലും– കൈവരുന്നില്ലെങ്കിൽ അതിന്റെ അർത്ഥം, നമസ്ക്കാരം അതിന്റെ യഥാർത്ഥരൂപത്തിലായിരുന്നില്ലെന്നതാകുന്നു. 'ഒരുവന്റെ നമസ്കാരം അവനെ നീചവൃത്തിയിൽനിന്നും, നിഷിദ്ധമായതിൽനിന്നും തടഞ്ഞില്ലെങ്കിൽ അവന്ന് നമസ്ക്കാരമില്ല' (من لم تنهه صلوته عن الفحشاء والمنكر فلاصلوة له ـ ابوحاتم وغيره) എന്ന ഹദീഥ് ഈ വസ്തുതയാണ് ചൂണ്ടിക്കാട്ടുന്നത്. ഈ ആയത്തിലെ അവസാനഭാഗവും ഇതിലേക്ക് സൂചന നൽകുന്നു: وَاللَّهُ يَعْلَمُ مَا تَصْنَعُونَ (നിങ്ങൾ പ്രവർത്തിക്കുന്നത് അല്ലാഹു അറിയുന്നു.)

ذكر(ദിക്ർ) എന്ന വാക്കിന് 'സ്മരിക്കുക, നിരൂപിക്കുക, ഓർമിക്കുക, പറയുക, ധ്യാനിക്കുക എന്നിങ്ങനെ സന്ദർഭോചിതം പല അർത്ഥവും പറയാവുന്നതാണ്. 'അല്ലാഹുവിന്റെ ദിക്ർ' (ذِكْرُ الله) എന്ന് പറയുമ്പോൾ അതിൽ, മനസ്സുകൊണ്ടും വാക്ക്കൊണ്ടും ഉണ്ടാകുന്ന ദിക്റുകൾ ഉൾപ്പെടുന്നു. അഥവാ, അല്ലാഹുവിന്റെ മഹൽ ഗുണങ്ങളെയും, സൃഷ്ടിമാഹാത്മ്യങ്ങളെയും കുറിച്ചുള്ള ചിന്താവിചാരങ്ങളും, അവനോടുള്ള മാനസികമായ ഭയഭക്തിയും, 'തസ്ബീഹ്, തഹ്‌ലീൽ, തക്ബീർ, ഹംദ്, ദുആ' *(*)* മുതലായ ധ്യാനവാക്യങ്ങളും– എല്ലാംതന്നെ–ദിക്റുകളാകുന്നു. വാഗ്മൂലമുള്ള ഈ ദിക്റുകൾക്കും ഹൃദയ സാന്നിദ്ധ്യം അത്യന്താപേക്ഷിതമാണ്. അല്ലാഹു പ്രസ്താവിക്കുന്നതായി നബിﷺ ഇപ്രകാരം ഉദ്ധരിക്കുന്നു:-

أَنَا عِنْدَ ظَنِّ عَبْدِي بِي وَأَنَا مَعَهُ إِذَا ذَكَرَنِي فَإِنْ ذَكَرَنِي فِي نَفْسِهِ ذَكَرْتُهُ فِي نَفْسِي وَإِنْ ذَكَرَنِي فِي مَلَإٍ ذَكَرْتُهُ فِي مَلَإٍ خَيْرٍ مِنْهُمْ –متفق عليه

സാരം: എന്റെ അടിയാൻ എന്നെപ്പറ്റി വിചാരിക്കുന്നതിനനുസരിച്ചായിരിക്കും ഞാൻ. അവൻ എന്നെ ഓർക്കുമ്പോൾ ഞാൻ അവന്റെ കൂടെയുണ്ടായിരിക്കും. അവൻ സ്വയം (മനസ്സിൽ) എന്നെ ഓർത്താൽ ഞാൻ അവനെയും സ്വയം ഓർക്കും. ഒരു സംഘ

---

*(*)* التسبيح والتهليل والتكبير والحمد والدعاء

ത്തിൽവെച്ച് അവൻ എന്നെ ഓർത്താൽ (എന്നെക്കുറിച്ച് പ്രസ്താവിച്ചാൽ) അവരെക്കാൾ ഉത്തമമായ ഒരു സംഘത്തിൽവെച്ച് ഞാൻ അവനെയും ഓർക്കും (പ്രസ്താവിക്കും.) (ബു; മു.) 'എന്നെപ്പറ്റി വിചാരിക്കുന്നതിനനുസരിച്ചായിരിക്കും ഞാൻ' എന്ന് പറഞ്ഞിട്ടുള്ളത് വളരെ ശ്രദ്ധേയമാകുന്നു. അല്ലാഹുവിന്റെ കാരുണ്യത്തിലും, കൃപാകടാക്ഷത്തിലും ഒരാൾക്ക് എത്രകണ്ട് ശുഭാപ്തിവിശ്വാസവും, സുപ്രതീക്ഷയും ഉണ്ടോ ആ തോതനുസരിച്ചായിരിക്കും അല്ലാഹു അവനോട് ഇടപെടുക എന്ന് താൽപര്യം. അല്ലാഹുവിനെക്കുറിച്ചുള്ള ഓർമയനുസരിച്ചായിരിക്കും ഈ വിശ്വാസവും, പ്രതീക്ഷയും ഉണ്ടാവുക.

'കർമങ്ങളിൽവെച്ച് ഏതാണ് കൂടുതൽ ശ്രേഷ്ഠമായത്?' എന്ന് ഒരാൾ നബിﷺയോട് ചോദിച്ചപ്പോൾ അവിടുന്ന് ഇങ്ങനെ മറുപടി കൊടുക്കുകയുണ്ടായി: 'അല്ലാഹുവിന്റെ 'ദിക്ർ' നിമിത്തം നിന്റെ നാവ് നനഞ്ഞതായിക്കൊണ്ട്- നാവിനാൽ ദിക്ർ നടത്തിക്കൊണ്ടിരിക്കെ- നീ ഇഹലോകവുമായി പിരിഞ്ഞുപോകലാകുന്നു.

(ان تفارق الدنيا ولسانك رطب من ذكر الله-احمد والترمذى)

ولذكر الله اكبر (അല്ലാഹുവിന്റെ സ്മരണ ഏറ്റവും വലിയത് തന്നെ.) എന്ന വാക്യത്തെ ചിലർ വ്യാഖ്യാനിച്ചിട്ടുള്ളത് ഇപ്രകാരമാകുന്നു: അല്ലാഹു അവന്റെ കാരുണ്യവും, അനുഗ്രഹവും വഴി നിങ്ങളെ- മനുഷ്യരെ -സ്മരിക്കുന്നത്, നിങ്ങൾ അവനെ അനുസരണവും, കർമങ്ങളും വഴി സ്മരിക്കുന്നതിനെക്കാൾ എത്രയോ വമ്പിച്ചതും ശ്രേഷ്ഠമായതുമാകുന്നു. الله اعلم

## ജുസ്ഉ് - 21

۞ وَلَا تُجَٰدِلُوٓاْ أَهۡلَ ٱلۡكِتَٰبِ إِلَّا بِٱلَّتِي هِيَ أَحۡسَنُ إِلَّا ٱلَّذِينَ ظَلَمُواْ مِنۡهُمۡۖ وَقُولُوٓاْ ءَامَنَّا بِٱلَّذِيٓ أُنزِلَ إِلَيۡنَا وَأُنزِلَ إِلَيۡكُمۡ وَإِلَٰهُنَا وَإِلَٰهُكُمۡ وَٰحِدٞ وَنَحۡنُ لَهُۥ مُسۡلِمُونَ ﴿٤٦﴾

**《46》 വേദക്കാരോട് ഏറ്റവും നല്ല രീതിയിലല്ലാതെ നിങ്ങൾ തർക്കം നടത്തരുത്; അവരിൽനിന്ന് അക്രമം പ്രവർത്തിച്ചവരോടൊഴികെ. നിങ്ങൾ (അവരോട്) പറയുകയും ചെയ്യണം: 'ഞങ്ങൾക്ക് ഇറക്കപ്പെട്ടിട്ടുള്ളതിലും, നിങ്ങൾക്ക് ഇറക്കപ്പെട്ടിട്ടുള്ളതിലും ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു; ഞങ്ങളുടെ ആരാധ്യനും, നിങ്ങളുടെ ആരാധ്യനും ഒരുവനാകുന്നു; ഞങ്ങൾ അവന് കീഴ്പ്പെട്ടവരും (മുസ്‌ലികളും) ആകുന്നു.'**

---

《46》 وَلاَ تُجَادِلُوا നിങ്ങൾ തർക്കം നടത്തരുത്, വാഗ്വാദം ചെയ്യരുത് أَهْلَ الْكِتَابِ വേദക്കാരോട് إِلا بِالَّتِي യാതൊന്നുകൊണ്ടല്ലാതെ (യാതൊരു രീതിയിലല്ലാതെ) هِيَ അത് أَحْسَنُ ഏറ്റവും നല്ലതാണ് إِلا الَّذِينَ യാതൊരു കൂട്ടൊരോരോടൊഴികെ ظَلَمُوا അക്രമം പ്രവർത്തിച്ച

مِنْهُمْ അവരിൽ നിന്ന് وَقُولُوا നിങ്ങൾ പറയുകയും ചെയ്യണം آمَنَّا ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു بِالَّذِي أُنزِلَ إِلَيْنَا ഞങ്ങളിലേക്ക് ഇറക്കപ്പെട്ടിട്ടുള്ളതിൽ وَأُنزِلَ إِلَيْكُمْ നിങ്ങളിലേക്ക് ഇറക്കപ്പെട്ടിട്ടുള്ളതിലും وَإِلَٰهُنَا ഞങ്ങളുടെ ഇലാഹും (ആരാധ്യനും) وَإِلَٰهُكُمْ നിങ്ങളുടെ ഇലാഹും وَاحِدٌ ഒരുവനാണ്, ഏകനാണ് وَنَحْنُ ഞങ്ങൾ لَهُ അവന് مُسْلِمُونَ കീഴ്പ്പെട്ടവരുമാണ്, അനുസരണമുള്ളവരാണ്

---

ജൂതൻമാരും, ക്രിസ്ത്യാനികളുമാകുന്ന വേദക്കാരെ ഇസ്‌ലാമിലേക്ക് പ്രേരിപ്പിക്കുവാൻ വേണ്ടി അവരുമായി വാഗ്വാദം നടത്തുമ്പോൾ, യുക്തവും ഹൃദ്യവുമായ ന്യായങ്ങളും, ലക്ഷ്യങ്ങളും മുഖേന സൗമ്യമായ രൂപത്തിലായിരിക്കണം അത് നടത്തുന്നത് എന്ന് ഈ വചനം മുസ്‌ലിംകളെ ശാസിക്കുന്നു. കുതർക്കങ്ങൾ നടത്തുന്നവർ, അപമര്യാദയോടെ പെരുമാറുന്നവർ, ന്യായത്തിനും ലക്ഷ്യത്തിനും വില കല്പിക്കാത്തവർ എന്നിങ്ങനെയുള്ളവരെ സംബന്ധിച്ചിടത്തോളം ഈ കല്പന ബാധകമല്ല. അവരോട് പരുഷമായും, ഗൗരവപൂർവ്വവും ഇടപെടേണ്ടതായി വരുന്നതാണ്. إِلَّا الَّذِينَ ظَلَمُوا مِنْهُمْ (അവരിൽ നിന്നും അക്രമം പ്രവർത്തിച്ചവരോടൊഴികെ) എന്ന വാക്ക് അതാണ് കാണിക്കുന്നത്. അക്രമം അതിരുകവിഞ്ഞു വാളെടുക്കുന്നതുവരെ നില എത്തിച്ചേർന്നിട്ടുള്ളപക്ഷം, അങ്ങനെയുള്ളവരോട് വാദപ്രതിവാദം വാൾമുഖേന ആയിരിക്കേണ്ടതാകുന്നു.

വാസ്തവമോ അവാസ്തവമോ എന്ന് തീരുമാനിക്കുവാൻ നിവൃത്തിയില്ലാത്ത വല്ല വാർത്തയും അവർ- വേദക്കാർ- കൊണ്ടുവരുന്നപക്ഷം അത് സ്വീകരിക്കുവാനും, നിഷേധിക്കുവാനും നിവൃത്തിയില്ല. വാസ്തവത്തിൽ അത് സത്യമായേക്കാനിടയുള്ളത് കൊണ്ട് നിഷേധിക്കാൻ പാടില്ല; അസത്യമായിരിക്കാനിടയുള്ളത് കൊണ്ട് സ്വീകരിക്കാനും പാടില്ല. അത് കൊണ്ട് അത്തരം സന്ദർഭങ്ങളിൽ മുസ്‌ലിംകൾ കൈകൊള്ളേണ്ടുന്ന നയമാണ് وَقُولُوا آمَنَّا بِالَّذِي أُنزِلَ إِلَيْنَا وَأُنزِلَ إِلَيْكُمْ (ഞങ്ങൾക്ക് ഇറക്കപ്പെട്ടതിലും, നിങ്ങൾക്ക് ഇറക്കപ്പെട്ടതിലും ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു എന്ന് പറയണം.) എന്ന വാക്യം ചൂണ്ടിക്കാട്ടുന്നത്. അതായത്: ഞങ്ങൾ ക്വുർആനിൽ വിശ്വസിക്കുന്നത് പോലെത്തന്നെ നിങ്ങൾക്ക് ഇറക്കപ്പെട്ടിട്ടുള്ള എല്ലാ യഥാർത്ഥ വേദഗ്രന്ഥങ്ങളിലും മൊത്തത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു; ഒന്നുപോലും ഞങ്ങൾ നിഷേധിക്കുന്നില്ല. പക്ഷേ, ക്വുർആനെപ്പോലെ അവ സുരക്ഷിതമല്ലാത്തത് കൊണ്ട്- പല ഏറ്റക്കുറവുകളും കൈകടത്തലുകളും അവയിൽ നടത്തപ്പെട്ടിട്ടുള്ളത് കൊണ്ട്- ഇന്നത്തെ രൂപത്തിൽ നിങ്ങളുടെ വേദഗ്രന്ഥങ്ങൾ അപ്പടി സ്വീകരിക്കുവാനോ, വിശദരൂപത്തിൽ ഓരോന്നിലും വിശ്വസിക്കുവാനോ ഞങ്ങൾക്ക് നിവൃത്തിയില്ല. എന്നിങ്ങനെയാണ് വേദക്കാർ തൗറാത്തിൽനിന്നോ, ഇൻജീലിൽ നിന്നോ വല്ല ഭാഗവും ഉദ്ധരിച്ചു കാണിക്കുമ്പോൾ മുസ്‌ലിംകൾക്ക് പറയുവാനുള്ളത്.

അബൂഹുറയ്റഃ (റ) പ്രസ്താവിച്ചതായി ബുഖാരി (റ) ഇപ്രകാരം ഉദ്ധരിക്കുന്നു:

كَانَ أَهْلُ الْكِتَابِ يَقْرَءُونَ التَّوْرَاةَ بِالعِبْرَانِيَّةِ وَيُفَسِّرُونَهَا بِالعَرَبِيَّةِ لأَهْلِ الإِسْلاَمِ فَقَالَ رَسُولُ اللهِ صَلَّى اللهُ عَلَيْهِ وَسَلَّمَ لاَ تُصَدِّقُوا أَهْلَ الكِتَابِ وَلاَ تُكَذِّبُوهُمْ وَقُولُوا آمَنَّا بِاللهِ وَمَا أُنْزِلَ إِلَيْنَا -الآيَة - رواه البخاري

ഇസ്‌ലാമിന്റെ ആൾക്കാർക്ക് (മുസ്‌ലിംകൾക്ക്) വേദക്കാർ അബ്റാനീ (ഹിബ്രു) ഭാഷയിൽ തൗറാത്ത് വായിച്ചു അറബിയിൽ വിവരിച്ചുകൊടുക്കാറുണ്ടായിരുന്നു. അപ്പോൾ നബി ﷺ പറഞ്ഞു: 'നിങ്ങൾ വേദക്കാരെ (അവരുടെ പ്രസ്താവനകളെ) സത്യമാക്കുകയും കളവാക്കുകയും ചെയ്യരുത്. നിങ്ങൾ آمَنَّا بِاللَّهِ الخ എന്ന് (ഈ വചനത്തിന്റെ അവസാനം വരെ) പറ

ഞ്ഞേക്കുവിൻ.' (ബു.)

വേദക്കാരിൽനിന്നും, നിലവിലുള്ള തൗറാത്ത് - ഇൻജീലുകളിൽനിന്ന് (ബൈബ്ളിൽനിന്ന്) വാർത്തകൾ സ്വീകരിക്കുന്നതിനെക്കുറിച്ച് കൂടുതൽ വിവരം നാം മുഖവുരയിൽ പ്രതിപാദിച്ചിട്ടുള്ളത് നോക്കുക.

وَكَذَٰلِكَ أَنزَلْنَآ إِلَيْكَ ٱلْكِتَٰبَ ۚ فَٱلَّذِينَ ءَاتَيْنَٰهُمُ ٱلْكِتَٰبَ يُؤْمِنُونَ بِهِۦ ۖ وَمِنْ هَٰٓؤُلَآءِ مَن يُؤْمِنُ بِهِۦ ۚ وَمَا يَجْحَدُ بِـَٔايَٰتِنَآ إِلَّا ٱلْكَٰفِرُونَ ﴿٤٧﴾

**﴾47﴿ അത്പോലെ, [മുൻവേദങ്ങൾ ഇറക്കിയത് പോലെ] നിനക്ക് നാം (ഈ) വേദഗ്രന്ഥം ഇറക്കിത്തന്നിരിക്കയാണ്. എന്നാൽ നാം വേദഗ്രന്ഥം നൽകിയിട്ടുള്ളവർ [വേദക്കാർ] ഇതിൽ വിശ്വസിക്കുന്നതാണ്. ഇക്കൂട്ടരിലും തന്നെ ഇതിൽ വിശ്വസിക്കുന്നവരുണ്ട്. നമ്മുടെ ലക്ഷ്യങ്ങളെ അവിശ്വാസികളല്ലാതെ നിഷേധിക്കുകയില്ല.**

---

﴾47﴿ وَ كَذَٰلِكَ അപ്രകാരം, അത്പോലെ أَنزَلْنَا നാം ഇറക്കിയിരിക്കുന്നു, അവതരിപ്പിച്ചു إِلَيْكَ നിനക്ക്, നിന്നിലേക്ക് الْكِتَابَ വേദഗ്രന്ഥം, ഗ്രന്ഥം فَالَّذِينَ എന്നാൽ (അപ്പോൾ) യാതൊരുകൂട്ടർ آتَيْنَاهُمُ നാം അവർക്ക് നൽകിയിരിക്കുന്നു الْكِتَابَ വേദഗ്രന്ഥം يُؤْمِنُونَ അവർ വിശ്വസിക്കുന്നു, വിശ്വസിക്കും بِهِ ഇതിൽ, അതിൽ وَمِنْ هَٰؤُلَاءِ ഇക്കൂട്ടരിലുമുണ്ട്, ഇവരിൽ നിന്നുമുണ്ട് مَنْ يُؤْمِنُ വിശ്വസിക്കുന്നവർ بِهِ ഇതിൽ, അതിൽ وَمَا يَجْحَدُ നിഷേധിക്കയില്ല بِآيَاتِنَا നമ്മുടെ ആയത്തു (ലക്ഷ്യം, ദൃഷ്ടാന്തം)കളെ إِلا الْكَافِرُونَ അവിശ്വാസികളല്ലാതെ, (സത്യത്തെ) മൂടിവെക്കുന്നവരല്ലാതെ

---

വേദക്കാരായ എല്ലാവരും ക്വുർആനിൽ വിശ്വസിക്കും എന്നല്ല ഉദ്ദേശ്യം. തൗറാത്തിലും, ഇൻജീലിലും പ്രസ്താവിക്കപ്പെട്ടിട്ടുള്ള അടയാളങ്ങൾ നബി ﷺ യിൽ പുലർന്നു കണ്ടതിനെ നിഷേധിക്കുവാനും, അന്യഥാ വ്യാഖ്യാനിക്കാനും മുതിരാത്തവരും, ക്വുർആനെപ്പറ്റി ചിന്തിച്ചു മനസ്സിലാക്കുന്നവരുമായ എല്ലാവരും അതിൽ വിശ്വസിക്കുന്നതാണ് എന്ന് താൽപര്യം. അബ്ദുല്ലാഹിബ്നുസലാം (റ) തുടങ്ങിയ പല പണ്ഡിതൻമാരും മറ്റ് പലരും നബി ﷺ യിലും, ക്വുർആനിലും വിശ്വസിച്ചിരുന്നതും, നബി ﷺ യുടെ കാലശേഷവും എത്രയോ ആളുകൾ ഇസ്ലാമിൽ വന്നിട്ടുള്ളതും പ്രസ്താവ്യമാണ്. സൂ: ആലുഇംറാനിൽ അല്ലാഹു പറയുന്നു:

وَإِنَّ مِنْ أَهْلِ الْكِتَابِ لَمَن يُؤْمِنُ بِاللَّهِ وَمَا أُنزِلَ إِلَيْكُمْ وَمَا أُنزِلَ إِلَيْهِمْ خَاشِعِينَ لِلَّهِ لَا يَشْتَرُونَ بِآيَاتِ اللَّهِ ثَمَنًا قَلِيلًا أُولَٰئِكَ لَهُمْ أَجْرُهُمْ عِندَ رَبِّهِمْ إِنَّ اللَّهَ سَرِيعُ الْحِسَابِ - آل عمران

[illegible] ഇറക്കപ്പെട്ടിട്ടുള്ളതിലും, തങ്ങൾക്ക് ഇറക്കപ്പെട്ടിട്ടുള്ളതിലും വിശ്വസിക്കുന്നവർ, നിശ്ചയമായും വേദ

ക്കാരിലുണ്ട്. അവർ അല്ലാഹുവിന്റെ ലക്ഷ്യങ്ങൾക്ക് അൽപമായ വില വാങ്ങുന്നതല്ല. അക്കൂട്ടർക്ക് അവരുടെ പ്രതിഫലം തങ്ങളുടെ രക്ഷിതാവിന്റെ പക്കൽ ഉണ്ടായിരിക്കും.) ആലുഇംറാൻ മദനീസൂറത്തുകളിൽപെട്ടതും അൻകബൂത്ത് മക്കീസൂറത്തുകളിൽ ഉൾപ്പെട്ടതുമാണ്.

മക്കയിലെ മുശ്‌രിക്കുകളെ ചൂണ്ടിക്കാട്ടിക്കൊണ്ടാണ് وَمِنْ هَؤُلاءِ (ഇക്കൂട്ടരിലുമുണ്ട്) എന്ന് പറഞ്ഞത്, വേദക്കാരായാലും അല്ലെങ്കിലും ശരി, ക്വുർആനെ നിഷേധിക്കുന്നവർ ഒരിക്കലും സത്യാന്വേഷികളും യഥാർത്ഥ ദൈവവിശ്വാസികളും ആയിരിക്കയില്ല; സത്യനിഷേധികളായ അവിശ്വാസികൾ മാത്രമേ അതിനെ നിഷേധിക്കുകയുള്ളൂ എന്ന് അല്ലാഹു തുറന്ന് പ്രഖ്യാപിച്ചിരിക്കയാണ്. 48-ാം വചനത്തിൽ അവരെക്കുറിച്ച് വ്യർത്ഥകാരികൾ- അഥവാ നിരർത്ഥവാദികൾ- എന്നും, 49 ൽ അക്രമകാരികൾ എന്നും പറയുന്നു. അപ്പോൾ ക്വുർആനിൽ വിശ്വസിക്കാത്ത ഒരാൾ ഒരു വിധേനയും അല്ലാഹുവിന്റെ അടുക്കൽ മോക്ഷത്തിന് വിധേയനാവുകയില്ലെന്നുള്ളതിൽ സംശയമില്ല- മറ്റ് വിധേന അവർ എത്ര നല്ലവരായാലും ശരി.

وَمَا كُنتَ تَتْلُوا۟ مِن قَبْلِهِۦ مِن كِتَـٰبٍ وَلَا تَخُطُّهُۥ بِيَمِينِكَ ۖ إِذًا لَّٱرْتَابَ ٱلْمُبْطِلُونَ ﴿٤٨﴾

**《48》 യാതൊരു ഗ്രന്ഥവും ഇതിന് മുമ്പ് നീ പാരായണം ചെയ്യുകയാകട്ടെ, നിന്റെ വലത് കൈകൊണ്ട് അതെഴുതുകയാകട്ടെ ചെയ്തിരുന്നില്ല. അങ്ങനെയാണെങ്കിൽ ഈ വ്യർത്ഥകാരികൾക്ക് സന്ദേഹപ്പെടാമായിരുന്നു.**

بَلْ هُوَ ءَايَـٰتٌۢ بَيِّنَـٰتٌ فِى صُدُورِ ٱلَّذِينَ أُوتُوا۟ ٱلْعِلْمَ ۚ وَمَا يَجْحَدُ بِـَٔايَـٰتِنَآ إِلَّا ٱلظَّـٰلِمُونَ ﴿٤٩﴾

**《49》 എങ്കിലും അത് ജ്ഞാനം നൽകപ്പെട്ടിട്ടുള്ളവരുടെ ഹൃദയങ്ങളിൽ സുവ്യക്തമായി (തെളിഞ്ഞു) കിടക്കുന്ന ലക്ഷ്യങ്ങളാകുന്നു.**

**അക്രമകാരികളല്ലാതെ നമ്മുടെ ലക്ഷ്യങ്ങളെ നിഷേധിക്കുകയില്ല.**

---

《48》 وَمَا كُنْتَ നീ ആയിരുന്നില്ല تَتْلُوا പാരായണം ചെയ്യും مِنْ قَبْلِهِ ഇതിനുമുമ്പ് مِنْ كِتَابٍ ഒരു ഗ്രന്ഥവും, ഗ്രന്ഥത്തിൽനിന്ന് (ഒന്നും) وَلا تَخُطُّهُ നീ അത് എഴുതുകയും ചെയ്തിരുന്നില്ല بِيَمِينِكَ നിന്റെ വലകൈകൊണ്ട് إِذًا എന്നാൽ (അങ്ങനെയാണെങ്കിൽ) لارْتَابَ സംശയിക്കാമായിരുന്നു, സന്ദേഹിക്കാമായിരുന്നു الْمُبْطِلُونَ വ്യർത്ഥകാരികൾ, നിരർത്ഥവാദികൾ(ക്ക്) 《49》 بَلْ എങ്കിലും, പക്ഷേ هُوَ അത് آيَاتٌ ലക്ഷ്യങ്ങളാണ്, ദൃഷ്ടാന്തങ്ങളാണ് بَيِّنَاتٌ സുവ്യക്തങ്ങളായ, തെളിഞ്ഞുകിടക്കുന്ന فِي صُدُورِ الَّذِينَ യാതൊരു കൂട്ടരുടെ

بِآيَاتِنَا നമ്മുടെ ആയത്തുകളെ നിഷേധിക്കുകയില്ല وَمَا يَجْحَدُ ജ്ഞാനം നൽകപ്പെട്ടിട്ടുള്ള أُوتُوا الْعِلْمَ നെഞ്ച് (ഹൃദയം)കളിൽ إِلَّا الظَّالِمُونَ അക്രമകാരികളല്ലാതെ

ജ്ഞാനികളായുള്ളവർ ഖുർആനാകുന്ന ആ വേദഗ്രന്ഥം പഠിക്കുകയും, ഗ്രഹിക്കുകയും, മനഃപാഠമാക്കുകയും ചെയ്യുന്നു. അതിന്റെ സന്ദേശങ്ങളും മാർഗദർശനങ്ങളും അവരുടെ എല്ലാ ജീവിത തുറകളിലേക്കും അവർക്ക് വെളിച്ചം നൽകുകയും ചെയ്യുന്നു. അതുകൊണ്ട് ഇതര വേദഗ്രന്ഥങ്ങളെപ്പോലെ അതിനെ മാറ്റിമറിക്കുവാനോ, അതിൽ കയ്യേറ്റം നടത്തുവാനോ സാധ്യതയില്ല. ഖുർആന്റെ പരിശുദ്ധതക്ക് യാതൊരു കളങ്കവും ബാധിക്കാതെ സുരക്ഷിതമായിരിക്കുവാൻ ഇതും കാരണമാകുന്നു. ലോകത്ത് നിലവിലുള്ള മുസ്ഹഫിന്റെ പ്രതികളെല്ലാം നഷ്ടപ്പെട്ടാലും ഖുർആൻ –അതിന്റെ വള്ളിക്കോ പുള്ളിക്കോ മാറ്റംകൂടാതെ– യഥാരൂപത്തിൽതന്നെ സത്യവിശ്വാസികളുടെ ഹൃദയങ്ങളിൽ സുരക്ഷിതമായി അവശേഷിക്കുന്നതാണ്. ഖുർആനോളം വലുപ്പം വരുന്ന ഏതൊരു ഗ്രന്ഥവും കാലവ്യത്യാസംകൂടാതെ ഇത്രയധികം മനഃപാഠമാക്കപ്പെടുന്നതായി കാണപ്പെടുകയില്ല എന്ന് തീർത്തുപറയാം. لله الحمد

وَقَالُوا۟ لَوْلَآ أُنزِلَ عَلَيْهِ ءَايَٰتٌ مِّن رَّبِّهِۦ ۖ قُلْ إِنَّمَا ٱلْـَٔايَٰتُ عِندَ ٱللَّهِ وَإِنَّمَآ أَنَا۠ نَذِيرٌ مُّبِينٌ ﴿٥٠﴾

**﴾50﴿ അവർ [അവിശ്വാസികൾ] പറയുകയാണ്: 'അവന് അവന്റെ രക്ഷിതാവിങ്കൽനിന്ന് വല്ല ദൃഷ്ടാന്തങ്ങളും ഇറക്കപ്പെട്ടുകൂടേ?!' (നബിയേ) പറയുക: 'ദൃഷ്ടാന്തങ്ങൾ അല്ലാഹുവിങ്കൽമാത്രമാണുള്ളത്; ഞാൻ സ്പഷ്ടമായ ഒരു താക്കീതുകാരൻ എന്നേയുള്ളൂ'**

﴾50﴿ وَقَالُوا അവർ പറയുന്നു لَوْلَا أُنْزِلَ ഇറക്കപ്പെട്ടുകൂടേ, ഇറക്കപ്പെടരുതോ عَلَيْهِ അവന്റെമേൽ, അവന് آيَاتٌ വല്ല ദൃഷ്ടാന്തങ്ങളും مِنْ رَبِّهِ അവന്റെ റബ്ബിന്റെ പക്കൽനിന്ന് قُلْ നീ പറയുക إِنَّمَا الْآيَاتُ നിശ്ചയമായും ദൃഷ്ടാന്തങ്ങൾ عِنْدَ اللَّهِ അല്ലാഹുവിങ്കൽ (മാത്രമാണ്) وَإِنَّمَا أَنَا നിശ്ചയമായും ഞാൻ نَذِيرٌ താക്കീതുകാരൻ (മാത്രമാണ്, എന്നേയുള്ളൂ) مُبِينٌ സ്പഷ്ടമായ

എനിക്ക് തോന്നുമ്പോൾ ദൃഷ്ടാന്തങ്ങൾ കാണിക്കുവാൻ– അൽഭുത സംഭവങ്ങൾ വെളിപ്പെടുത്തുവാൻ– എനിക്ക് കഴിവില്ല. അല്ലാഹുവിന്റെ അനുമതിപ്രകാരം, അവനുദ്ദേശിക്കുമ്പോൾ മാത്രമേ അത് വെളിപ്പെടുകയുള്ളൂ. എന്റെ ചുമതല നിങ്ങളെ താക്കീത് ചെയ്യൽ മാത്രമാണ്. അത് ഞാൻ നിർവ്വഹിക്കുന്നു എന്ന് സാരം.

أَوَلَمْ يَكْفِهِمْ أَنَّآ أَنزَلْنَا عَلَيْكَ ٱلْكِتَٰبَ يُتْلَىٰ عَلَيْهِمْ ۚ إِنَّ فِى

**﴾51﴿ അവർക്ക് ഓതിക്കേൾപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്ന നിലയിൽ ഈ വേദഗ്രന്ഥം നിനക്ക് നാം അവതരിപ്പിച്ചു തന്നിട്ടുള്ളത് അവർക്ക് (ദൃഷ്ടാന്തത്തിന്) മതി**

ذَٰلِكَ لَرَحْمَةً وَذِكْرَىٰ لِقَوْمٍ يُؤْمِنُونَ ﴿٥١﴾

യായിട്ടില്ലേ?! വിശ്വസിക്കുന്ന ജനതക്ക് നിശ്ചയമായും അതിൽ കാരുണ്യവും, ഉപദേശവുമുണ്ട്.

## വിഭാഗം - 6

قُلْ كَفَىٰ بِٱللَّهِ بَيْنِى وَبَيْنَكُمْ شَهِيدًا ۖ يَعْلَمُ مَا فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ ۗ وَٱلَّذِينَ ءَامَنُوا۟ بِٱلْبَٰطِلِ وَكَفَرُوا۟ بِٱللَّهِ أُو۟لَٰٓئِكَ هُمُ ٱلْخَٰسِرُونَ ﴿٥٢﴾

《52》 (നബിയേ) പറയുക: 'എന്റെയും നിങ്ങളുടെയും ഇടയിൽ സാക്ഷിയായിക്കൊണ്ട് അല്ലാഹുതന്നെ മതി. ആകാശങ്ങളിലും, ഭൂമിയിലുമുള്ളത് (മുഴുവനും) അവൻ അറിയുന്നു. വ്യർത്ഥമായതിൽ വിശ്വസിക്കുകയും, അല്ലാഹുവിൽ അവിശ്വസിക്കുകയും ചെയ്യുന്നവരാകട്ടെ, അവർതന്നെയാണ് നഷ്ടപ്പെട്ടവർ.

وَيَسْتَعْجِلُونَكَ بِٱلْعَذَابِ ۚ وَلَوْلَآ أَجَلٌ مُّسَمًّى لَّجَآءَهُمُ ٱلْعَذَابُ وَلَيَأْتِيَنَّهُم بَغْتَةً وَهُمْ لَا يَشْعُرُونَ ﴿٥٣﴾

《53》 അവർ നിന്നോട് ശിക്ഷക്ക് ധൃതികൂട്ടുന്നു. നിർണയിക്കപ്പെട്ട ഒരവധി ഇല്ലായിരുന്നുവെങ്കിൽ അവർക്ക് (ഇപ്പോൾതന്നെ) ശിക്ഷ വരുമായിരുന്നു. അവർ അറിയാത്ത നിലയിൽ തീർച്ചയായും അതവർക്ക് പെട്ടെന്ന് വന്നെത്തുക തന്നെ ചെയ്യുന്നതാണ്.

يَسْتَعْجِلُونَكَ بِٱلْعَذَابِ وَإِنَّ جَهَنَّمَ لَمُحِيطَةٌۢ بِٱلْكَٰفِرِينَ ﴿٥٤﴾

《54》 അവർ നിന്നോട് ശിക്ഷക്ക് ധൃതിപ്പെട്ടുകൊണ്ടിരിക്കുന്നു; നരകമാകട്ടെ, നിശ്ചയമായും അവിശ്വാസികളെ വലയം ചെയ്യുന്നതുമാകുന്നു.

يَوْمَ يَغْشَىٰهُمُ ٱلْعَذَابُ مِن فَوْقِهِمْ وَمِن تَحْتِ أَرْجُلِهِمْ وَيَقُولُ ذُوقُوا۟ مَا كُنتُمْ تَعْمَلُونَ ﴿٥٥﴾

《55》 അവരുടെ മുകൾഭാഗത്തുകൂടിയും, അവരുടെ കാലുകളുടെ അടിയിൽ കൂടിയും ശിക്ഷ അവരെ മൂടുന്ന ദിവസം! (അന്നാണ് അതുണ്ടാകുക.) 'നിങ്ങൾ പ്രവർത്തിച്ചിരുന്നത് [പ്രവർത്തിച്ചതിന്റെ ഫലം] നിങ്ങൾ ആസ്വദിക്കുവിൻ.' എന്ന് അവൻ

[അല്ലാഹു] പറയുകയും ചെയ്യും.

---

عَلَيْكَ ﴿51﴾ أَوَلَمْ يَكْفِهِمْ അവർക്ക് മതിയായിട്ടില്ലേ, പോരെയോ أَنَّا أَنزَلْنَا നാം ഇറക്കിയത് നിനക്ക് الْكِتَابَ വേദഗ്രന്ഥം يُتْلَىٰ ഓതിക്കേൾപ്പിക്കപ്പെട്ടുകൊണ്ട് عَلَيْهِمْ അവർക്ക്, അവരിൽ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَرَحْمَةً കാരുണ്യം, അനുഗ്രഹം وَذِكْرَىٰ ഉപദേശവും, സ്മരണയും لِقَوْمٍ ഒരു ജനതക്ക് يُؤْمِنُونَ വിശ്വസിക്കുന്ന ﴿52﴾ قُلْ നീ പറയുക كَفَىٰ മതി بِاللَّهِ അല്ലാഹുതന്നെ بَيْنِي എന്റെ ഇടയിൽ وَبَيْنَكُمْ നിങ്ങളുടെ ഇടയിലും شَهِيدًا സാക്ഷിയായിട്ട്, ദൃക്സാക്ഷിയായി يَعْلَمُ അവൻ അറിയുന്നു مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَالْأَرْضِ ഭൂമിയിലും وَالَّذِينَ آمَنُوا വിശ്വസിച്ചവർ بِالْبَاطِلِ വ്യർത്ഥത്തിൽ (അയഥാർത്ഥമായതിൽ) وَكَفَرُوا അവർ അവിശ്വസിക്കുകയും ചെയ്ത بِاللَّهِ അല്ലാഹുവിൽ أُولَٰئِكَ هُمُ അക്കൂട്ടർ തന്നെയാണ് الْخَاسِرُونَ നഷ്ടപ്പെട്ടവർ ﴿53﴾ وَيَسْتَعْجِلُونَكَ അവർ നിന്നോട് ധൃതിപ്പെടുന്നു بِالْعَذَابِ ശിക്ഷക്ക്, ശിക്ഷയെപ്പറ്റി وَلَوْلَا ഇല്ലായിരുന്നുവെങ്കിൽ أَجَلٌ ഒരവധി مُسَمًّى നിർണയിക്കപ്പെട്ട لَجَاءَهُمُ അവർക്ക് വരികതന്നെ ചെയ്യുമായിരുന്നു الْعَذَابُ ശിക്ഷ وَلَيَأْتِيَنَّهُم അതവർക്ക് വന്നെത്തുകയുംതന്നെചെയ്യും بَغْتَةً പെട്ടെന്ന്, യാദൃശ്ചികമായി وَهُمْ അവർ ആയിരിക്കെ لَا يَشْعُرُونَ അവർ അറിയുന്നില്ല ﴿54﴾ يَسْتَعْجِلُونَكَ അവർ നിന്നോട് ധൃതിപ്പെടുന്നു بِالْعَذَابِ ശിക്ഷക്ക് وَإِنَّ جَهَنَّمَ നിശ്ചയമായും ജഹന്നം, നരകം لَمُحِيطَةٌ വലയം ചെയ്യുന്നതാണ് بِالْكَافِرِينَ അവിശ്വാസികളെ ﴿55﴾ يَوْمَ يَغْشَاهُمُ അവരെ മൂടുന്ന (പൊതിയുന്ന) ദിവസം الْعَذَابُ ശിക്ഷ مِن فَوْقِهِمْ അവരുടെ മുകളിൽകൂടി, മീതെനിന്ന് وَمِن تَحْتِ അടിയിൽ (താഴെ) നിന്നും أَرْجُلِهِمْ അവരുടെ കാലുകളുടെ وَيَقُولُ അവൻ പറയുകയും ചെയ്യും ذُوقُوا നിങ്ങൾ ആസ്വദിക്കുവിൻ مَا كُنتُمْ تَعْمَلُونَ നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നത്

---

ഈ താക്കീത് ചെയ്യുന്ന ശിക്ഷ എന്താണ് എനിയും വന്നുകാണാത്തത്?! എന്ന് പറഞ്ഞ് അവിശ്വാസികൾ നബിﷺയോട് പരിഹാസപൂർവ്വം ധൃതികൂട്ടുകയാണ്. എന്നാൽ, അല്ലാഹു അതിനൊരു അവധി നിർണയിച്ചിട്ടുണ്ട്. ഇല്ലായിരുന്നുവെങ്കിൽ തൽക്ഷണം തന്നെ അതവർക്ക് അനുഭവപ്പെടുമായിരുന്നു. ശിക്ഷ വരുന്നതാകട്ടെ, അപ്രതീക്ഷിതമായ നിലയിലും, വളരെ പെട്ടെന്നുമായിരിക്കും. നാനാഭാഗത്ത് കൂടിയും അതവരെ പിടികൂടുകയും ചെയ്യും. ഒരു ഭാഗത്തും രക്ഷക്ക് പഴുതുണ്ടായിരിക്കയില്ല. لَهُم مِّن جَهَنَّمَ مِهَادٌ وَمِن فَوْقِهِمْ غَوَاشٍ (നരകത്തിൽനിന്നും അവർക്കൊരു വിരിപ്പുണ്ടായിരിക്കും: അവരുടെ മേൽഭാഗത്ത് നിന്ന് മൂടിയും ഉണ്ടായിരിക്കും. 7: 41) لَهُم مِّن فَوْقِهِمْ ظُلَلٌ مِّنَ النَّارِ وَمِن تَحْتِهِمْ ظُلَلٌ (അവർക്ക് അവരുടെ മുകളിൽകൂടി നരകത്തിൽനിന്നുള്ള തണലുകൾ– മൂടികൾ– ഉണ്ടായിരിക്കും. അവരുടെ അടിയിൽകൂടിയും തണലുകൾ ഉണ്ടായിരിക്കും. 39: 16)

മുശ്രിക്കുകളെയും, വേദക്കാരെയും സംബന്ധിച്ച് പലതും പ്രസ്താവിച്ചശേഷം, അവരുടെ മർദ്ദനങ്ങളും അക്രമങ്ങളും ഹേതുവായി, അല്ലാഹുവിനെ ആരാധിക്കുന്നതിനും, മതാനു

ഷ്ഠാനങ്ങൾ നിർവ്വഹിക്കുന്നതിനും സാദ്ധ്യമാകാതെ വരുന്ന പരിതഃസ്ഥിതിയിൽ നാടുവിട്ടു (ഹിജ്റഃ) പോയിക്കൊള്ളുവാൻ സത്യവിശ്വാസികൾക്ക് അല്ലാഹു നിർദ്ദേശം നൽകുന്നു:-

يَـٰعِبَادِىَ ٱلَّذِينَ ءَامَنُوٓا۟ إِنَّ أَرْضِى وَٰسِعَةٌ فَإِيَّـٰىَ فَٱعْبُدُونِ ﴿٥٦﴾

《56》 വിശ്വസിച്ചവരായ എന്റെ അടിയാൻമാരേ, നിശ്ചയമായും എന്റെ ഭൂമി വിശാലമായതാകുന്നു; അതുകൊണ്ട് നിങ്ങൾ എന്നെത്തന്നെ ആരാധിക്കുവിൻ.

كُلُّ نَفْسٍ ذَآئِقَةُ ٱلْمَوْتِ ۖ ثُمَّ إِلَيْنَا تُرْجَعُونَ ﴿٥٧﴾

《57》 ഓരോ ആത്മാവും [ആളും] മരണം ആസ്വദിക്കുന്നതാണ്. പിന്നീട് നമ്മുടെ അടുക്കലേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുന്നു.

وَٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ لَنُبَوِّئَنَّهُم مِّنَ ٱلْجَنَّةِ غُرَفًا تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ خَـٰلِدِينَ فِيهَا ۚ نِعْمَ أَجْرُ ٱلْعَـٰمِلِينَ ﴿٥٨﴾

《58》 വിശ്വസിക്കുകയും, സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാകട്ടെ, സ്വർഗത്തിൽനിന്നും അടിഭാഗത്ത് കൂടി നദികൾ ഒഴുകിക്കൊണ്ടിരിക്കുന്ന ഉന്നത സൗധങ്ങളിൽ, നിശ്ചയമായും നാം അവർക്ക് താമസസൗകര്യം ചെയ്തുകൊടുക്കുന്നതാകുന്നു; അവരതിൽ നിത്യവാസികളായിക്കൊണ്ട്. പ്രവർത്തിക്കുന്നവരുടെ പ്രതിഫലം വളരെ വിശിഷ്ടം!

ٱلَّذِينَ صَبَرُوا۟ وَعَلَىٰ رَبِّهِمْ يَتَوَكَّلُونَ ﴿٥٩﴾

《59》 അതായത്: സഹനം കൈകൊള്ളുകയും, തങ്ങളുടെ രക്ഷിതാവിന്റെ മേൽ (കാര്യങ്ങൾ) ഭരമേൽപിച്ചുകൊണ്ടിരിക്കുകയും ചെയ്തവർ.

وَكَأَيِّن مِّن دَآبَّةٍ لَّا تَحْمِلُ رِزْقَهَا ٱللَّهُ يَرْزُقُهَا وَإِيَّاكُمْ ۚ وَهُوَ ٱلسَّمِيعُ ٱلْعَلِيمُ ﴿٦٠﴾

《60》 എത്രയോ ജീവികളാണ്, അവയുടെ ആഹാരം അവ (സ്വയം) വഹിക്കാത്തതായുള്ളത്?! അവയ്ക്കും, നിങ്ങൾക്കും അല്ലാഹു ആഹാരം നൽകുന്നു. അവൻ (എല്ലാം) കേൾക്കുന്നവനാണ്, അറിയുന്നവനാണ്.

﴾56﴿ يَا عِبَادِيَ നിശ്ചയ الَّذِينَ آمَنُوا വിശ്വസിച്ചവരായ എന്റെ അടിയാൻമാരെ إِنَّ أَرْضِي മായും എന്റെ ഭൂമി وَاسِعَةٌ വിശാലമായതാണ് فَإِيَّايَ അതുകൊണ്ട് എന്നെ فَاعْبُدُونِ എന്നെ (ത്തന്നെ) നിങ്ങൾ ആരാധിക്കുവിൻ ﴾57﴿ كُلُّ نَفْسٍ എല്ലാ ആത്മാവും, ആളും, ദേഹവും ذَائِقَةُ الْمَوْتِ മരണം ആസ്വദിക്കുന്നതാണ് ثُمَّ പിന്നീട് إِلَيْنَا നമ്മുടെ അടുക്കലേക്ക് تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു ﴾58﴿ وَالَّذِينَ آمَنُوا വിശ്വസിച്ചവരാകട്ടെ وَعَمِلُوا പ്രവർത്തിക്കുകയും ചെയ്ത الصَّالِحَاتِ സൽക്കർമ്മങ്ങൾ لَنُبَوِّئَنَّهُم നിശ്ചയമായും നാം അവരെ താമസിപ്പിക്കും, സൗകര്യം ചെയ്തുകൊടുക്കും مِنَ الْجَنَّةِ സ്വർഗത്തിൽനിന്ന് غُرَفًا ഉന്നത സൗധങ്ങളിൽ, മണിമാളികകളിൽ تَجْرِي ഒഴുകും مِن تَحْتِهَا അതിന്റെ അടിയിൽ കൂടി الْأَنْهَارُ നദികൾ خَالِدِينَ നിത്യവാസികളായിക്കൊണ്ട് فِيهَا അവയിൽ نِعْمَ എത്രയോ വിശിഷ്ടം أَجْرُ الْعَامِلِينَ പ്രവർത്തിക്കുന്നവരുടെ പ്രതിഫലം, കൂലി ﴾59﴿ الَّذِينَ صَبَرُوا സഹനം കൈകൊണ്ടവർ وَعَلَىٰ رَبِّهِمْ തങ്ങളുടെ രക്ഷിതാവിന്റെ മേൽ يَتَوَكَّلُونَ ഭരമേൽപിക്കുകയും ചെയ്യുന്ന ﴾60﴿ وَكَأَيِّن എത്രയോ, എത്രയാണ് مِّن دَابَّةٍ ജീവിയായിട്ട് لَّا تَحْمِلُ വഹിക്കാത്ത, ഏൽക്കാത്ത رِزْقَهَا അതിന്റെ ആഹാരം, ഉപജീവനം اللَّهُ يَرْزُقُهَا അതിന് (അവയ്ക്ക്) അല്ലാഹു ആഹാരം നൽകുന്നു وَإِيَّاكُمْ നിങ്ങൾക്കും وَهُوَ അവൻ السَّمِيعُ കേൾക്കുന്നവനാണ് الْعَلِيمُ അറിയുന്നവനാണ്

---

അല്ലാഹുവിന്റെ ഭൂമി കുടുസ്സായതല്ല– വിശാലമായതാണ്. എന്നിരിക്കെ, ഒരു നാട്ടിൽവെച്ച് അവനെ ആരാധിക്കുവാനും, അവന്റെ മതം അനുഷ്ഠിക്കുവാനും സാധ്യമാകാത്തപക്ഷം, സാധ്യമാകുന്ന മറ്റൊരു നാട്ടിൽ പോയിട്ടെങ്കിലും അത് ചെയ്യേണ്ടതാണ്. നാട്‌വിട്ടു പോകുകയെന്നത് വളരെ വിഷമം പിടിച്ചത് തന്നെ. എന്നാൽ അതാർക്കും കൂടാതെ കഴിയുകയില്ല. മരണാനന്തരം മടങ്ങിച്ചെല്ലുന്നത് അല്ലാഹുവിങ്കലേക്കാണ് താനും. ക്ഷമയും സഹനവും സ്വീകരിച്ചുകൊണ്ടും, കാര്യങ്ങളെല്ലാം അല്ലാഹുവിൽ അർപ്പിച്ചുകൊണ്ടും സൽക്കർമം ചെയ്യുന്ന സത്യവിശ്വാസികൾക്ക് നിശ്ചയമായും അവൻ സ്വർഗത്തിൽ അത്യുന്നതവും, ശാശ്വതവുമായ സുഖസൗകര്യങ്ങൾ നൽകുന്നു. മറ്റൊന്നുള്ളത് ഉപജീവനത്തിന്റെ കാര്യമാണ്. ഈ ലോകത്ത് എത്രയോ ജീവികൾ– അതിൽ മനുഷ്യരും മനുഷ്യേതരജീവികളും ഉൾപ്പെടുന്നു– അതതിന്റെ ഉപജീവനകാര്യം സ്വയം നടത്തുവാനോ, നികത്തുവാനോ കഴിയാത്തതായിട്ടുണ്ട്. അവയ്ക്കെല്ലാം ഓരോ വിധത്തിൽ ആഹാരം ലഭിക്കാതിരിക്കുന്നില്ല. അവയ്ക്ക് മാത്രമല്ല, വാസ്തവത്തിൽ എല്ലാവർക്കും തന്നെ ഭക്ഷണം നൽകുന്നത് അല്ലാഹുവാണ്. എവിടെയായാലും എല്ലാവർക്കും അവൻ അത് നൽകുന്നതാകുന്നു. അവൻ എല്ലാ കാര്യവും– എല്ലാവരുടെ കാര്യവും– അറിയുന്നവനത്രെ. എന്നൊക്കെയാണ് ചുരുക്കത്തിൽ ഈ വചനങ്ങളുടെ സാരം. ഇതനുസരിച്ച് സ്വഹാബികൾ ആദ്യം അബ്സീനിയായിലേക്കും, പിന്നീട് മദീനയിലേക്കും ഹിജ്റഃ പോയത് പ്രസിദ്ധമാണ്.

ജനപ്പെരുപ്പം നിമിത്തം ഭൂമിയിൽ മനുഷ്യൻ പാർപ്പിടമില്ലാതെ കുഴങ്ങുമെന്നും, ഭക്ഷണമില്ലാതെ കഷ്ടപ്പെടുമെന്നും പെരുമ്പറയടിച്ചുകൊണ്ട് അതിന്റെ പേരിൽ മനുഷ്യജനനം നിയന്ത്രിക്കുവാൻ പ്രകൃതിവിരുദ്ധവും, തികച്ചും ആഭാസകരവുമായ മാർഗങ്ങൾ ആസൂത്രണം ചെയ്യപ്പെടുകയും, അവ പ്രചാരത്തിൽവരുത്തി പരസ്യമായി നടപ്പിലാക്കിക്കൊണ്ടിരിക്കുകയും ചെയ്യുന്ന ഒരു കാലമാണല്ലോ ഇത്. ഇതിന് ഏതെല്ലാം ന്യായീകരണങ്ങൾ സമർത്ഥി

ക്കപ്പെട്ടാലും ശരി, ഈ പ്രസ്ഥാനത്തിന്റെ തുടക്കം തന്നെ അല്ലാഹുവിനെക്കുറിച്ചുള്ള അവിശ്വാസത്തിൽ നിന്ന് ഉടലെടുത്തതാകുന്നു. അല്ലാഹുവാണ് ഭൂലോകത്തിന്റെയും മനുഷ്യവർഗത്തിന്റെയും സ്രഷ്ടാവെന്നും, അവൻ സർവ്വജ്ഞനും സർവ്വശക്തനുമാണെന്നും, അവനാണ് എല്ലാവർക്കും യഥാർത്ഥത്തിൽ ഉപജീവനം നൽകുന്നവനെന്നും വിശ്വസിക്കുന്ന ഒരാൾക്കും ഈ പ്രസ്ഥാനത്തെ അനുകൂലിക്കുവാൻ സാധ്യമല്ല. അല്ലാഹുവിന്റെ ഭൂമി വിശാലമാണെന്നും, എല്ലാവർക്കും ആഹാരം നൽകുന്നവൻ അവനാണെന്നും– ഈ ആയത്തുകളിലും മറ്റ് പല ആയത്തുകളിലുമായി –അല്ലാഹു ആവർത്തിച്ചു പറയുന്നതിനെ അവഗണിച്ചുകൊണ്ടല്ലാതെ ആ സംരംഭങ്ങളിൽ പങ്കുചേരുവാനോ അനുകൂലിക്കുവാനോ ഒരു മുസ്‌ലിമിനും നിർവ്വാഹമില്ലാത്തതാണ്. ഈ വിഷയം ഇവിടെ കൂടുതൽ ദീർഘിപ്പിക്കുന്നില്ല. അല്ലാഹു സഹായിച്ചാൽ സൂ: സുഖ്റുഫിലും മറ്റും കൂടുതൽ സംസാരിക്കാം. والله الموفق

وَلَئِن سَأَلْتَهُم مَّنْ خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ وَسَخَّرَ ٱلشَّمْسَ وَٱلْقَمَرَ لَيَقُولُنَّ ٱللَّهُ ۖ فَأَنَّىٰ يُؤْفَكُونَ ﴿٦١﴾

**《61》 'ആകാശങ്ങളെയും, ഭൂമിയെയും സൃഷ്ടിക്കുകയും, സൂര്യനെയും, ചന്ദ്രനെയും കീഴ്പ്പെടുത്തുകയും ചെയ്തതാരാണ്' എന്ന് നീ അവരോട് [ബഹുദൈവവിശ്വാസികളോട്] ചോദിക്കുന്ന പക്ഷം, തീർച്ചയായും, അവർ പറയും: 'അല്ലാഹുവാണ്' എന്ന്. (അപ്പോൾ എങ്ങനെയാണ് അവർ (തൗഹീദിൽ നിന്ന്) തെറ്റിക്കപ്പെടുന്നത്)?!**

---

《61》 وَلَئِنْ سَأَلْتَهُمْ നീ അവരോട് ചോദിക്കുന്ന പക്ഷം مَنْ خَلَقَ സൃഷ്ടിച്ചതാരാണ് السَّمَاوَاتِ ആകാശങ്ങളെ وَالأَرْضَ ഭൂമിയെയും وَسَخَّرَ കീഴ്പ്പെടുത്തുകയും, നിയന്ത്രിക്കുകയും ചെയ്തത് الشَّمْسَ സൂര്യനെ وَالْقَمَرَ ചന്ദ്രനെയും لَيَقُولُنَّ നിശ്ചയമായും അവർ പറയും اللهُ അല്ലാഹു എന്ന് فَأَنَّى അപ്പോൾ എങ്ങനെയാണ് يُؤْفَكُونَ അവർ തെറ്റിക്കപ്പെടുന്നത്

---

ലോകസ്രഷ്ടാവും, ലോകകാര്യങ്ങൾ നിയന്ത്രിക്കുന്നവനും അല്ലാഹുവാണെന്ന് മുശ്‌രിക്കുകളും സമ്മതിക്കുന്നു. എന്നിരിക്കെ ആരാധ്യനായി അവനല്ലാത്തവരെ സ്വീകരിക്കുന്നതിൽ യാതൊരു ന്യായവുമില്ല, അത് തികച്ചും വിഡ്ഢിത്തം മാത്രമാണ് എന്ന് സാരം.

മനുഷ്യന്റെ ജീവിതപ്രശ്നങ്ങളിൽ അതിപ്രധാനമായ ഒന്നത്രെ ആഹാരത്തിന്റെ കാര്യം. എന്നാൽ ആഹാരത്തിന്റെ സാക്ഷാൽ കൈകാര്യകർത്താവ് അല്ലാഹുതന്നെയാണ്. മനുഷ്യൻ അതിനുവേണ്ടി എന്ത് നടപടിയെടുത്താലും ശരി, അല്ലാഹു കണക്കാക്കിയതേ ആർക്കും ലഭിക്കുകയുള്ളൂ. അവൻ ഉദ്ദേശിക്കുന്നതനുസരിച്ചായിരിക്കും അതിൽ ഏറ്റക്കുറവുകൾ അനുഭവപ്പെടുന്നത്. അവനല്ലാത്തവരെ ഇലാഹായി സ്വീകരിച്ചതുകൊണ്ട് ഇക്കാര്യത്തിലും യാതൊരു മാറ്റവും നേരിടുവാനില്ല. അപ്പോൾ, ആ നിലക്കും അല്ലാഹു അല്ലാത്തവരെ ആരാധിക്കുന്നതിൽ അർത്ഥമില്ലെന്ന് അടുത്ത വചനം ചൂണ്ടിക്കാട്ടുന്നു:–

ٱللَّهُ يَبْسُطُ ٱلرِّزْقَ لِمَن يَشَآءُ مِنْ عِبَادِهِۦ وَيَقْدِرُ لَهُۥٓ ۚ إِنَّ ٱللَّهَ بِكُلِّ شَىْءٍ عَلِيمٌ ﴿٦٢﴾

**《62》 അല്ലാഹു, തന്റെ അടിയാൻമാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവന് ആഹാരം [ഉപജീവനമാർഗം] വിശാലപ്പെടുത്തിക്കൊടുക്കുകയും, അവന് [താൻ ഉദ്ദേശിക്കുന്നവന്] ഇടുക്കമാക്കുകയും ചെയ്യുന്നു.**

**നിശ്ചയമായും, അല്ലാഹു എല്ലാ വസ്തുവെക്കുറിച്ചും അറിയുന്നവനാണ്.**

《62》 اللَّهُ അല്ലാഹു يَبْسُطُ വിശാലമാക്കുന്നു الرِّزْقَ ആഹാരം, ഉപജീവനം لِمَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് مِنْ عِبَادِهِ തന്റെ അടിയാൻമാരിൽനിന്ന് وَيَقْدِرُ അവൻ ഇടുക്കമാക്കുക (കുടുസ്സാക്കുക, കണക്കാക്കുക)യും ചെയ്യുന്നു لَهُ അവന് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു بِكُلِّ شَيْءٍ എല്ലാ വസ്തുവെ(കാര്യത്തെ)പ്പറ്റിയും عَلِيمٌ അറിയുന്നവനാണ്

അല്ലാഹുവിന്റെ ഉദ്ദേശം അനുസരിച്ച് ചിലർക്ക് വിശാലമായും, മറ്റ് ചിലർക്ക് കുടുസ്സായും അവൻ ആഹാരം നൽകുമെന്ന് പറഞ്ഞതിന്റെ താൽപര്യം, യാതൊരു തത്വദീക്ഷയുമില്ലാതെ തോന്നിയപോലെ അവൻ പ്രവർത്തിക്കുന്നുവെന്നല്ല. നേരെമറിച്ച് ആർക്കാണ്, എങ്ങനെയാണ് എത്രയാണ് അത് നൽകേണ്ടതെന്നും, മറ്റുമുള്ള എല്ലാ കാര്യങ്ങളും– ചെറുതും വലുതുമെന്ന വ്യത്യാസമില്ലാതെ– അറിയുന്നവനാണവൻ. ആ അറിവനുസരിച്ച് തികച്ചും യുക്തമായ നിലയിൽ അവനത് നിയന്ത്രിക്കുന്നു. ഈ പരമാർത്ഥമാണ് ആയത്തിലെ അവസാന വാക്യം വ്യക്തമാക്കുന്നത്. പക്ഷേ, മനുഷ്യന്റെ അനുമാനങ്ങൾക്കതീതമാണത്. മനുഷ്യന്റെ ആഗ്രഹമോ പ്രയത്നമോ അല്ല അതിന്റെ തോത് നിർണയിക്കുന്നത്– വാസ്തവത്തിൽ അവ രണ്ടും ഒഴിച്ചുകൂടാത്തതാണെങ്കിലും ശരി.

അറിവ്, ബുദ്ധി, സാമർത്ഥ്യം, പരിചയം, ശരീരസ്ഥിതി ആദിയായ ഗുണങ്ങളിലെല്ലാം സമനിലക്കാരെന്ന് കാണപ്പെടുന്ന രണ്ടുപേർ ഒരേ ദിവസം മുതൽ ഒരേതരം തൊഴിൽ ചെയ്തു തുടങ്ങിയെന്ന് വെക്കുക. അല്ലെങ്കിൽ ഒരേ തോതിൽ മുതലിറക്കി ഒരേ രീതിയിൽ വ്യവസായം ആരംഭിച്ചുവെന്ന് കരുതുക: കുറച്ച് ദിവസങ്ങളോ മാസങ്ങളോ കഴിയുമ്പോഴേക്ക് രണ്ടാളുടെയും അദ്ധ്വാനഫലങ്ങളിൽ തീർച്ചയായും വ്യത്യാസം കാണാം. ഒരുപക്ഷേ, ഒരുവൻ വലിയൊരു തുക സമ്പാദിച്ചിരിക്കുകയും, മറ്റെവൻ വലിയൊരു സംഖ്യക്ക് കടപ്പെട്ടിരിക്കുകയും ചെയ്തിരിക്കും. ഏതായാലും, രണ്ടാളുടെയും നില ശരിക്കും തുല്യമായിക്കാണുകയില്ല. എന്താണതിന് കാരണം? എടുക്കുന്നവനും, കൊടുക്കുന്നവനും, കണക്കാക്കുന്നവനുമെല്ലാം യഥാർത്ഥത്തിൽ അല്ലാഹുവാണ് എന്നത് തന്നെ. നമ്മുടെ പ്രവർത്തനങ്ങളും, ആസൂത്രണങ്ങളുമെല്ലാം തന്നെ കേവലം ബാഹ്യമായ ചില കാരണങ്ങൾ മാത്രമാണ്. ഒരേ കാരണത്താൽ– അല്ലെങ്കിൽ ഒരേ മാർഗത്തിലൂടെ– അനുഭവപ്പെടുന്ന ഫലം പരസ്പരം വ്യത്യസ്തമോ, വിരുദ്ധമോ ആയിട്ടാണ്

കാണപ്പെടുന്നതെങ്കിൽ, അതിന്റെയെല്ലാം പിന്നിൽ വേറെ ഒരു അദൃശ്യ ഹസ്തം കൂടി പ്രവർത്തിക്കുന്നുണ്ടെന്ന് തീർച്ചതന്നെ. ഇല്ലായിരുന്നുവെങ്കിൽ ഓരോ മനുഷ്യന്റെയും അദ്ധ്വാനം, സാമർത്ഥ്യം, കഴിവ് ആദിയായവയുടെ തോതനുസരിച്ച് - കൃത്യമായിത്തന്നെ- സമ്പത്തും ജീവിതവിഭവങ്ങളും ഓരോരുത്തനും ഈ ലോകത്ത് ലഭ്യമാകേണ്ടിയിരുന്നു. അല്ലാഹു വേറൊരിടത്ത് പറയുന്നത് നോക്കുക: مَّن كَانَ يُرِيدُ الْعَاجِلَةَ عَجَّلْنَا لَهُ فِيهَا مَا نَشَاءُ لِمَن نُّرِيدُ... -الاسراء : ١٨ ക്ഷണികമായതിനെ- ഐഹിക വിഭവങ്ങളെ- ആരെങ്കിലും ഉദ്ദേശിക്കുന്നതായാൽ അവന്- അതായത് നാം ഉദ്ദേശിക്കുന്നവർക്ക് -അതിൽ വെച്ച് നാം ഉദ്ദേശിക്കുന്നത് വേഗം നൽകുന്നതാണ്.......... എന്ന് സാരം.

وَلَئِن سَأَلْتَهُم مَّن نَّزَّلَ مِنَ السَّمَاءِ مَاءً فَأَحْيَا بِهِ الْأَرْضَ مِن بَعْدِ مَوْتِهَا لَيَقُولُنَّ اللَّهُ ۚ قُلِ الْحَمْدُ لِلَّهِ ۚ بَلْ أَكْثَرُهُمْ لَا يَعْقِلُونَ ﴿٦٣﴾

**《63》 'ആകാശത്ത് നിന്ന് (മഴ) വെള്ളം ഇറക്കിയിട്ട് അത്മൂലം, ഭൂമിയെ- അത് നിർജ്ജീവമായതിന് ശേഷം- ജീവിപ്പിക്കുന്ന [ഉല്പാദന യോഗ്യമാക്കുന്ന]വൻ ആരാണ്?' എന്ന് അവരോട് ചോദിക്കുന്നപക്ഷം, നിശ്ചയമായും അവർ പറയും: 'അല്ലാഹുവാണ്' എന്ന്. നീ പറയുക: 'അല്ലാഹുവിനാണ് സ്തുതി!' പക്ഷേ, അവരിൽ അധികമാളും ബുദ്ധി കൊടു(ത്തു ചിന്തി)ക്കുന്നില്ല.**

---

《63》 وَلَئِن سَأَلْتَهُم നീ അവരോട് ചോദിക്കുന്നപക്ഷം مَن نَّزَّلَ ആരാണ് ഇറക്കിയത് مِنَ السَّمَاءِ ആകാശത്ത് നിന്ന് مَاءً വെള്ളം فَأَحْيَا എന്നിട്ട് അവൻ ജീവിപ്പിച്ചു بِهِ അത്മൂലം الْأَرْضَ ഭൂമിയെ مِن بَعْدِ مَوْتِهَا അത് നിർജ്ജീവമായതിന് ശേഷം لَيَقُولُنَّ നിശ്ചയമായും അവർ പറയും اللَّهُ അല്ലാഹുവാണ് എന്ന് قُلِ നീ പറയുക الْحَمْدُ സ്തുതി, സ്തോത്രം لِلَّهِ അല്ലാഹുവിനാണ് بَلْ أَكْثَرُهُمْ എങ്കിലും അവരിലധികവും لَا يَعْقِلُونَ ബുദ്ധികൊടുക്കുന്നില്ല, മനസ്സിരുത്തുന്നില്ല

---

61-ാം വചനത്തിലെ ആശയം തന്നെയാണ് ഈ വചനം ഉൾക്കൊള്ളുന്നത്. അല്ലാഹുവല്ലാതെ സ്രഷ്ടാവില്ലെന്നും, സൂര്യചന്ദ്രാദികളെ നിയന്ത്രിക്കൽ, മഴ വർഷിപ്പിച്ചു ഭൂമിയെ ഉൽപാദനയോഗ്യമാക്കൽ തുടങ്ങിയ വൻകാര്യങ്ങളെല്ലാം നടത്തുന്നത് അവൻ തന്നെയാണെന്നും അവർക്കറിയാം. ഏറ്റവും അടിസ്ഥാനപരമായ ഈ യാഥാർത്ഥ്യം അവർ സമ്മതിക്കുന്നതിന്റെ പേരിലാണ് അല്ലാഹുവിനെ സ്തുതിക്കുവാൻ നബി ﷺ യോട് കൽപ്പിക്കുന്നത്. ഈ യാഥാർത്ഥ്യം സമ്മതിക്കുന്നതിന്റെ അനന്തരഫലമാണ് അല്ലാഹുവിനെ മാത്രം ആരാധിക്കുക എന്ന തൗഹീദ് അംഗീകരിക്കൽ. രണ്ടും തമ്മിലുള്ള അഭേദ്യമായ ബന്ധത്തെപ്പറ്റി ബഹുദൈവവിശ്വാസികൾ ഒട്ടും മനസ്സിലാക്കുന്നില്ല; ലവലേശം ചിന്തിക്കുന്നുമില്ല. ഇതാണവർക്ക് പിണഞ്ഞ ആപത്ത്.

## വിഭാഗം - 7

وَمَا هَٰذِهِ ٱلْحَيَوٰةُ ٱلدُّنْيَآ إِلَّا لَهْوٌ وَلَعِبٌ ۚ وَإِنَّ ٱلدَّارَ ٱلْـَٔاخِرَةَ لَهِىَ ٱلْحَيَوَانُ ۚ لَوْ كَانُوا۟ يَعْلَمُونَ ﴿٦٤﴾

**《64》 ഈ ഐഹിക ജീവിതം, വിനോദവും, കളിയും അല്ലാതെ (മറ്റൊന്നും) അല്ല. നിശ്ചയമായും പരലോകഭവനമാകട്ടെ, അതാണ് (യഥാർത്ഥത്തിലുള്ള) ജീവിതം. അവർക്കറിയാമായിരുന്നുവെങ്കിൽ (അവർ ഐഹിക ജീവിതത്തിന് പ്രാധാന്യം നൽകുമായിരുന്നില്ല)!**

《64》 وَمَاهَٰذِهِ الْحَيَاةُ ഈ ജീവിതമല്ല الدُّنْيَا ഐഹികമായ, ഇഹത്തിലെ إِلَالَهْوٌ വിനോദമല്ലാതെ وَلَعِبٌ കളിയും, വിളയാട്ടും وَإِنَّ الدَّارَ الآخِرَةَ നിശ്ചയമായും പരലോകഭവനമാകട്ടെ لَهِيَ അത് തന്നെയാണ് الْحَيَوَانُ ജീവിതം, ജീവസ്സുള്ളത് لَوْ كَانُوا അവരായിരുന്നെങ്കിൽ يَعْلَمُونَ അറിയാം (എങ്കിൽ)

ഐഹികജീവിതത്തിൽ മനുഷ്യന്റെ സുഖസൗകര്യങ്ങൾക്കുള്ള മാർഗങ്ങളും, ഉപാധികളുമായി പലതുണ്ടെങ്കിലും, അവയുടെ ആകെത്തുക പരിശോധിച്ചു നോക്കിയാൽ വെറും കളിവിനോദമാണെന്ന് കാണാം. ഒന്നിനും നിലനിൽപില്ല. എല്ലാം ക്ഷണഭംഗുരങ്ങളാണ്. ഭാവിയിലേക്ക് നേട്ടമുണ്ടാക്കുന്നതോ, ശാശ്വതമായി നിലകൊള്ളുന്നതോ ഒന്നുംതന്നെ അതിലില്ല. അനശ്വരമായ പാരത്രിക ജീവിതമാണ് അവനെ സംബന്ധിച്ചിടത്തോളം യഥാർത്ഥമായ ജീവിതം. അത് കൊണ്ട് ആ ജീവിതത്തിലേക്ക് ഉപയോഗപ്രദമായിത്തീരുന്നതെന്തോ അത് സമ്പാദിക്കുവാൻ ശ്രമിക്കുകയാണ് അവൻ ഇവിടെവെച്ച് ചെയ്യേണ്ടത്. ഇഹലോകവും, പരലോകവും തമ്മിലുള്ള അന്തരം നബിﷺ ഒരു ഹദീഥിൽ ഇങ്ങനെ വിവരിക്കുന്നു:-

والله ما الدنيا فى الاخرة الامثل ما يجعل احدكم اصبعه في اليم فلينظر بم يرجع – مسلم

സാരം: അല്ലാഹുവാണ സത്യം! പരലോകത്തെ അപേക്ഷിച്ച് ഇഹലോകം, നിങ്ങളിലൊരാൾ അവന്റെ വിരൽ സമുദ്രത്തിൽ ഇടുന്നതിന് തുല്യമാണ്. എന്തുമാത്രം (വെള്ളം) കൊണ്ടാണ് അത് തിരിച്ചെടുക്കുന്നത് എന്ന് അവൻ പരിശോധിച്ചു നോക്കട്ടെ. (മുസ്‌ലിം)

فَإِذَا رَكِبُوا۟ فِى ٱلْفُلْكِ دَعَوُا۟ ٱللَّهَ مُخْلِصِينَ لَهُ ٱلدِّينَ فَلَمَّا نَجَّىٰهُمْ إِلَى ٱلْبَرِّ إِذَا هُمْ يُشْرِكُونَ ﴿٦٥﴾

**《65》 എന്നാൽ, അവർ [ബഹുദൈവവിശ്വാസികൾ] കപ്പലിൽ കയറിയാൽ, കീഴ്വണക്കം അല്ലാഹുവിന് നിഷ്കളങ്കമാക്കിക്കൊണ്ട് അവനെ അവർ വിളിച്ചു പ്രാർത്ഥിക്കുന്നതാണ്. എന്നിട്ട് കരയിലേക്ക് അവൻ അവരെ രക്ഷപ്പെടുത്തിക്കൊടുക്കുമ്പോഴോ- അപ്പോൾ അവരതാ- (അവനോട്) പങ്കു**

**ചേർക്കുന്നു!**

لِيَكْفُرُوا۟ بِمَآ ءَاتَيْنَٰهُمْ وَلِيَتَمَتَّعُوا۟ ۖ فَسَوْفَ يَعْلَمُونَ ﴿٦٦﴾

**《66》 നാം അവർക്ക് നൽകിയിട്ടുള്ളതിൽ അവർ നന്ദികേട് കാണിക്കട്ടെ! അവർ സുഖഭോഗമാസ്വദിക്കുകയും ചെയ്യട്ടെ! എന്നാൽ വഴിയെ അവർക്ക് അറിയാറാകും!**

---

《65》 فَإِذَا رَكِبُوا എന്നാൽ അവർ കയറിയാൽ فِي الْفُلْكِ കപ്പലിൽ دَعَوُا അവർ വിളിക്കും, പ്രാർത്ഥിക്കും اللَّهَ അല്ലാഹുവിനെ مُخْلِصِينَ നിഷ്കളങ്കമാക്കിക്കൊണ്ട് لَهُ അവന് الدِّينَ കീഴ്വണക്കം, അനുസരണം, മതം فَلَمَّا نَجَّاهُمْ എന്നിട്ട് അവരെ അവൻ രക്ഷപ്പെടുത്തുമ്പോൾ إِلَى الْبَرِّ കരയിലേക്ക് إِذَا അപ്പോഴതാ هُمْ അവർ يُشْرِكُونَ പങ്ക് ചേർക്കുന്നു, ശിർക്ക് വെക്കുന്നു 《66》 لِيَكْفُرُوا അവർ നന്ദികേട് കാണിക്കട്ടെ, കാണിക്കുവാൻ വേണ്ടി بِمَا آتَيْنَاهُمْ നാം അവർക്ക് നൽകിയതിൽ وَلِيَتَمَتَّعُوا അവർ സുഖഭോഗമാസ്വദിക്കുകയും ചെയ്യട്ടെ, ചെയ്യുവാനായിട്ടും فَسَوْفَ എന്നാൽ വഴിയെ يَعْلَمُونَ അവർ അറിയും

---

ബഹുദൈവവിശ്വാസികൾക്ക് അല്ലാഹു നൽകുന്ന ഒരു കനത്ത താക്കീതാണിത്. അവർ കപ്പലിൽ കയറി സമുദ്രയാത്ര ചെയ്യുമ്പോൾ കാറ്റിലും കോളിലും പെട്ടോ മറ്റോ വല്ല ആപത്തും പിണയുന്ന പക്ഷം, അവരുടെ ആരാധ്യൻമാരെയല്ല വിളിച്ചു പ്രാർത്ഥിക്കുക. നിഷ്കളങ്കമായ ഭയഭക്തിയോട് കൂടി അല്ലാഹുവിനെത്തന്നെ വിളിച്ചു പ്രാർത്ഥിക്കും. ആപത്ത് നീങ്ങി കരയിലേക്ക് രക്ഷപ്പെട്ടു കഴിയുന്നതോടെ അതെല്ലാം മറന്നു വീണ്ടും പഴയ ശിർക്ക് തന്നെ ആവർത്തിക്കുകയും ചെയ്യും. ആപൽഘട്ടങ്ങളിൽ അല്ലാഹുവിനോടാണ് തങ്ങൾക്ക് അഭയം തേടുവാനുള്ളതെന്നോ, അവനാണ് തങ്ങളെ രക്ഷപ്പെടുത്തിയതെന്നോ ഉള്ള ഭാവം പോലും അവരിൽ പ്രകടമാകുകയില്ല. ഈ മുശ്രിക്കുകളെ അല്ലാഹു താക്കീത് ചെയ്യുകയാണ്: അവരങ്ങനെ നന്ദികേട് കാണിച്ചും, സുഖജീവിതം നയിച്ചുകൊണ്ടും നടക്കട്ടെ, അതിന്റെ ഫലം അവർക്ക് വഴിയെ അറിയാം എന്ന്.

لِيَكْفُرُوا എന്നും, وَلِيَتَمَتَّعُوا എന്നുമുള്ള ക്രിയാരൂപങ്ങൾക്ക് 'അവർ നന്ദികേട് കാണിക്കുവാൻ വേണ്ടിയും, അവർ സുഖമാസ്വദിക്കുവാൻ വേണ്ടിയും' എന്നും അർത്ഥം വരാവുന്നതാണ്. അവർ കരയിലേക്ക് രക്ഷപ്പെട്ടശേഷം വീണ്ടും ശിർക്ക് തുടരുന്നതിന്റെ അനന്തരഫലം അത് രണ്ടുമായിരിക്കും എന്നാണ് അപ്പോൾ അതിന്റെ സാരം. وَلْيَتَمَتَّعُوا എന്നതിലെ 'ലാമി'ന് 'സുകൂൻ' കൊടുത്തുകൊണ്ടും ഇവിടെ വായനയുണ്ട്. ഇതനുസരിച്ച് നാം ആദ്യം നൽകിയ അർത്ഥം തന്നെയാണ് നൽകേണ്ടതും.

വിഗ്രഹാരാധകൻമാരായ മുശ്രിക്കുകൾ ആപൽഘട്ടങ്ങളിലെങ്കിലും തങ്ങളുടെ പങ്കുകാരെ വിട്ടേച്ചു അല്ലാഹുവിനെമാത്രം വിളിച്ചു പ്രാർത്ഥിക്കുമെന്ന് അല്ലാഹു പറയുന്നു. എന്നാൽ, സാധാരണമായ ആവശ്യങ്ങളിൽ അല്ലാഹുവിനെമാത്രം വിളിക്കുകയും, ആപത്തുകളിൽ 'നേർച്ച'ക്കാരെയും മറ്റും വിളിക്കുകയും ചെയ്യുന്ന ചിലരെ മുസ്ലിംകൾക്കിടയിൽ കാണാമെന്നത് വളരെ ആശ്ചര്യകരവും വേദനാജനകവുമാണ്. ഇതും, ഇത് പോലുള്ളതുമായ ക്വുർആൻ വചനങ്ങൾ അവർക്കും വമ്പിച്ച താക്കീതാണെന്നുള്ളതിൽ സംശയമില്ല.

أَوَلَمْ يَرَوْا۟ أَنَّا جَعَلْنَا حَرَمًا ءَامِنًا وَيُتَخَطَّفُ ٱلنَّاسُ مِنْ حَوْلِهِمْ ۚ أَفَبِٱلْبَـٰطِلِ يُؤْمِنُونَ وَبِنِعْمَةِ ٱللَّهِ يَكْفُرُونَ ﴿٦٧﴾

﴿67﴾ നിർഭയമായ ഒരു 'ഹറം' [അലംഘ്യ സങ്കേതം] നാം ഏർപ്പെടുത്തിയിട്ടുള്ളത് അവർ കാണുന്നില്ലേ?! അവരുടെ ചുറ്റുപാടിൽനിന്ന് ജനങ്ങൾ റാഞ്ചി എടുക്കപ്പെടുകയും ചെയ്യുന്നു. എന്നിട്ടും, മിഥ്യയായിട്ടുള്ളതിൽ അവർ വിശ്വസിക്കുകയും, അല്ലാഹുവിന്റെ അനുഗ്രഹത്തിൽ അവർ അവിശ്വസിക്കുക (അഥവാ നന്ദികേട് കാണിക്കുക)യും ചെയ്യുകയാണോ?!

وَمَنْ أَظْلَمُ مِمَّنِ ٱفْتَرَىٰ عَلَى ٱللَّهِ كَذِبًا أَوْ كَذَّبَ بِٱلْحَقِّ لَمَّا جَآءَهُۥٓ ۚ أَلَيْسَ فِى جَهَنَّمَ مَثْوًى لِّلْكَـٰفِرِينَ ﴿٦٨﴾

﴿68﴾ അല്ലാഹുവിന്റെ മേൽ വ്യാജം കെട്ടിച്ചമക്കുകയോ, അല്ലെങ്കിൽ തനിക്ക് സത്യം വന്നെത്തുമ്പോൾ അതിനെ വ്യാജമാക്കുകയോ ചെയ്തവനെക്കാൾ കൂടുതൽ അക്രമിയായുള്ളവൻ ആരാണ്?! അവിശ്വാസികൾക്ക് നരകത്തിൽ പാർപ്പിടം ഇല്ലയോ?! (നിശ്ചയമായും ഉണ്ട്.)

---

﴿67﴾ أَوَلَمْ يَرَوْا അവർ കാണുന്നില്ലേ أَنَّا جَعَلْنَا നാം ഏർപ്പെടുത്തി (ആക്കി)യിട്ടുള്ളത് حَرَمًا ഒരു ഹറം, അലംഘ്യസ്ഥാനം, പരിപാവനസ്ഥലം آمِنًا നിർഭയമായ وَيُتَخَطَّفُ റാഞ്ചി എടുക്കപ്പെടുകയും ചെയ്യുന്നു النَّاسُ മനുഷ്യർ مِنْ حَوْلِهِمْ അവരുടെ ചുറ്റുപാടിൽ നിന്നും أَفَبِالْبَاطِلِ എന്നിട്ടും വ്യർത്ഥമായ (മിഥ്യയായ)തിലോ يُؤْمِنُونَ അവർ വിശ്വസിക്കുന്നു وَبِنِعْمَةِ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹത്തിലോ يَكْفُرُونَ അവർ അവിശ്വസിക്കുന്നു, നന്ദികേട് കാണിക്കുന്നു ﴿68﴾ وَمَنْ أَظْلَمُ കൂടുതൽ അക്രമി ആരാണ് مِمَّنِ افْتَرَىٰ കെട്ടിച്ചമച്ച (കെട്ടിയുണ്ടാക്കിയ)വനെക്കാൾ عَلَى اللَّهِ അല്ലാഹുവിന്റെ മേൽ كَذِبًا വ്യാജം أَوْ كَذَّبَ അല്ലെങ്കിൽ വ്യാജമാക്കിയ بِالْحَقِّ സത്യത്തെ لَمَّا جَاءَهُ അത് തനിക്ക് വന്നപ്പോൾ أَلَيْسَ ഇല്ലയോ فِي جَهَنَّمَ നരകത്തിൽ مَثْوًى പാർപ്പിടം لِلْكَافِرِينَ അവിശ്വാസികൾക്ക്

---

സമുദ്രത്തിൽവെച്ചുണ്ടാകുന്ന ആപൽഘട്ടങ്ങളിൽ അല്ലാഹുവിനോട് മാത്രം സഹായത്തിന് പ്രാർത്ഥിച്ചു തൗഹീദ് പ്രകടിപ്പിക്കുന്ന ആ മുശ്‌രിക്കുകൾ നിവസിക്കുന്നത് മക്കഃ ഹറമിലാണല്ലോ. അതിന്റെ ചുറ്റുപാടുമുള്ള പ്രദേശങ്ങളിൽ ആക്രമണങ്ങളും, രക്തച്ചൊരിച്ചലും നിത്യേന നടമാടിക്കൊണ്ടിരിക്കുന്നു. അതേസമയത്ത് ക്വുറൈശികളാകട്ടെ, ഏറ്റവും ശക്തിമത്തായ കോട്ടകളിലെന്നപോലെ യുദ്ധഭീതിയും, ആക്രമണഭയവും നേരിടാതെ ഹറമിൽ സമാധാനപൂർവ്വം കഴിഞ്ഞുകൂടുന്നു. പരിശുദ്ധ കഅ്ബഃയുടെ പരിസരപ്രദേശമായ ആ

ആദരണീയ സ്ഥലത്തിന്റെ അതിർത്തിക്കുള്ളിൽവെച്ച് അക്രമങ്ങളും, കയ്യേറ്റവും പാടില്ലെന്നും, ഹറമിൽ പ്രവേശിച്ചവരെല്ലാം നിർഭയരായിരിക്കുമെന്നുമുള്ള അല്ലാഹുവിന്റെ നിയമം ഖുറൈശികളും അല്ലാത്തവരും ഒരുപോലെ പാലിച്ചുവരുന്നു. കപ്പലുകളിലാകുമ്പോൾ തങ്ങളുടെ വിഗ്രഹാദി ദൈവങ്ങളെ വിട്ടേച്ചു അല്ലാഹുവിനെമാത്രം വിളിച്ചു രക്ഷക്കപേക്ഷിക്കുന്നത് പോലെ, ഹറമിൽ സുരക്ഷിതമായി സമാധാനത്തോടെ കഴിഞ്ഞുകൂടുന്ന അവസരത്തിലും എന്തുകൊണ്ട് അവർക്ക് അല്ലാഹുവിനെ മാത്രം വിളിച്ചു പ്രാർത്ഥിക്കുകയും, അവന് മാത്രം ആരാധന നടത്തുകയും ചെയ്തുകൂടാ?! അല്ലാഹു അവർക്ക് നൽകിയ ഈ മഹത്തായ അനുഗ്രഹത്തിന് നന്ദി കാണിക്കുന്നതിന് പകരം, വിഗ്രഹങ്ങളെ അല്ലാഹുവിന് സമമാക്കി ആരാധിക്കുകയും, അവയോട് പ്രാർത്ഥിക്കുകയുമാണല്ലോ അവർ ചെയ്യുന്നത്. ഇതിൽപരം അക്രമം മറ്റേതാണ്?! അതിനാൽ, അല്ലാഹു അവർക്ക് മരണാനന്തരം നരകത്തിലാണ് പാർപ്പിടം ഒരുക്കിവെച്ചിട്ടുള്ളത്. അവരെ ശിക്ഷിക്കുവാൻ അതിൽ ധാരാളം സ്ഥലമുണ്ട്!

അവിശ്വാസികളെക്കുറിച്ച് പലതും പ്രസ്താവിച്ചശേഷം വിശ്വാസികളായ സജ്ജനങ്ങളുടെ നേട്ടത്തെപ്പറ്റി ഓർമിപ്പിച്ചുകൊണ്ട് അല്ലാഹു ഈ സൂറത്ത് അവസാനിപ്പിക്കുന്നു:-

وَٱلَّذِينَ جَٰهَدُواْ فِينَا لَنَهۡدِيَنَّهُمۡ سُبُلَنَاۚ وَإِنَّ ٱللَّهَ لَمَعَ ٱلۡمُحۡسِنِينَ ﴿٦٩﴾

**《69》 നമ്മുടെ കാര്യത്തിൽ സമരം നടത്തുന്നവരാകട്ടെ, അവരെ നാം നമ്മുടെ മാർഗങ്ങളിൽ നയിക്കുകതന്നെ ചെയ്യുന്നതാണ്. നിശ്ചയമായും, അല്ലാഹു സുകൃതവാൻമാരോട് കൂടെയായിരിക്കുന്നതുമാകുന്നു.**

《69》 وَالَّذِينَ جَاهَدُوا സമരം നടത്തുന്നവർ فِينَا നമ്മുടെ കാര്യത്തിൽ لَنَهْدِيَنَّهُمْ നിശ്ചയമായും നാം അവരെ നയിക്കും سُبُلَنَا നമ്മുടെ മാർഗങ്ങളിൽ وَإِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَمَعَ الْمُحْسِنِينَ സുകൃതവാൻമാരുടെ (സൽഗുണവാൻമാരുടെ, പുണ്യവാൻമാരുടെ) കൂടെയായിരിക്കും.

അല്ലാഹുവിന്റെ മാർഗത്തിൽ അവന്റെ തൗഹീദിനെ ഉയർത്തുകയും, മതത്തെ സഹായിക്കുകയും ചെയ്യുന്ന വിഷയത്തിൽ- വേണ്ടിവന്നാൽ അടർക്കളത്തിലിറങ്ങി യുദ്ധം നടത്തുകവരെയുള്ള സമരങ്ങൾ നടത്തുവാൻ തയ്യാറുള്ള സത്യവിശ്വാസികൾക്ക് അവന്റെ പ്രീതിയും പ്രതിഫലവും കൂടുതൽ കൂടുതൽ ലഭിക്കുവാനുതകുന്ന മാർഗങ്ങളിൽ ചരിക്കുവാനുള്ള മാർഗദർശനവും സഹായവും അവൻ ചെയ്തുകൊടുക്കും. അവൻ, അങ്ങനെയുള്ള സൽഗുണവാൻമാരുടെ പക്ഷത്തായിരിക്കുന്നതുമാണ്. അല്ലാഹു ഏത് പക്ഷത്താണോ ആ പക്ഷത്തിലുള്ളവരത്രെ ഏറ്റവും വലിയ ഭാഗ്യവാൻമാർ. സൂ: മുഹമ്മദ് 7ൽ അല്ലാഹു ഇപ്രകാരം പറയുന്നു: وَالَّذِينَ اهْتَدَوْا زَادَهُمْ هُدًى وَآتَاهُمْ تَقْوَاهُمْ – محمد സൻമാർഗത്തിൽ ചരിക്കുന്നവർക്ക് അല്ലാഹു കൂടുതൽ മാർഗദർശനം നൽകുകയും, അവർക്ക് വേണ്ടുന്ന ഭയഭക്തിനൽകുകയും ചെയ്യുമെന്ന് സാരം.

അല്ലാഹു നമ്മെയെല്ലാം ഭയഭക്തരും, സുകൃതവാൻമാരുമായ അടിയാൻമാരിൽ ഉൾപ്പെടുത്തട്ടെ. آمين

《التسويد : ١٨ ربيع الاول ١٣٨٠؛ ٦٠/٨/٣١ م والتبييض : ٤ جمادى الاخرى ١٣٨٧؛ ٦٧/٨/٩م》

سورة الرّوم

# 30. സൂറത്തുർറൂം

മക്കഃയിൽ അവതരിച്ചത് – വചനങ്ങൾ 60 – വിഭാഗം (റുകൂഊ്) 6

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

الٓمٓ ﴿١﴾

﴾1﴿ 'അലിഫ്-ലാം-മീം.'

غُلِبَتِ ٱلرُّومُ ﴿٢﴾

﴾2﴿ റോമക്കാർ പരാജയപ്പെടുത്തപ്പെട്ടിരിക്കുന്നു:-

فِيٓ أَدۡنَى ٱلۡأَرۡضِ وَهُم مِّنۢ بَعۡدِ غَلَبِهِمۡ سَيَغۡلِبُونَ ﴿٣﴾

﴾3﴿ അടുത്ത നാട്ടിൽ അവർ, തങ്ങളുടെ (ഈ) പരാജയത്തിനുശേഷം അടുത്ത് വിജയം നേടുകയും ചെയ്യും;-

فِي بِضۡعِ سِنِينَۗ لِلَّهِ ٱلۡأَمۡرُ مِن قَبۡلُ وَمِنۢ بَعۡدُۚ وَيَوۡمَئِذٖ يَفۡرَحُ ٱلۡمُؤۡمِنُونَ ﴿٤﴾

﴾4﴿ ചില്ലറ കൊല്ലങ്ങൾക്കുള്ളിൽ മുമ്പും, പിമ്പും ആജ്ഞാധികാരം അല്ലാഹുവിന്നത്രെ. അന്നത്തെ ദിവസം, സത്യവിശ്വാസികൾ സന്തോഷം കൊള്ളുന്നതാകുന്നു;-

بِنَصۡرِ ٱللَّهِۚ يَنصُرُ مَن يَشَآءُۖ وَهُوَ ٱلۡعَزِيزُ ٱلرَّحِيمُ ﴿٥﴾

﴾5﴿ അല്ലാഹുവിന്റെ സഹായത്താൽ അവൻ ഉദ്ദേശിക്കുന്നവരെ അവൻ സഹായിക്കുന്നു. അവൻ തന്നെയാണ് കരുണാനിധിയായ പ്രതാപശാലി.

﴾6﴿ അല്ലാഹുവിന്റെ വാഗ്ദത്തം!

وَعۡدَ ٱللَّهِۖ لَا يُخۡلِفُ ٱللَّهُ وَعۡدَهُۥ وَلَٰكِنَّ أَكۡثَرَ ٱلنَّاسِ لَا يَعۡلَمُونَ ۝٦

**അല്ലാഹു അവന്റെ വാഗ്ദത്തത്തിന് വ്യത്യാസം ചെയ്യുന്നതല്ല. പക്ഷേ, മനുഷ്യരിൽ അധികമാളും അറിയുന്നില്ല.**

---

الرُّومُ റോമാ, റോമക്കാർ ﴾1﴿ الم അലിഫ്-ലാം-മീം ﴾2﴿ غُلِبَتِ ജയിക്കപ്പെട്ടു, പരാജയപ്പെടുത്തപ്പെട്ടു ﴾3﴿ فِي أَدْنَى الأَرْضِ അടുത്ത ഭൂമിയിൽ (നാട്ടിൽ) وَهُمْ അവർ مِنۢ بَعْدِ غَلَبِهِمْ അവരെ ജയിച്ചതി (അവരുടെ പരാജയത്തി) നുശേഷം سَيَغْلِبُونَ വഴിയെ (അടുത്ത്) അവർ വിജയിക്കും ﴾4﴿ فِي بِضْعِ سِنِينَ ചില്ലറ (സ്വൽപം) കൊല്ലങ്ങളിൽ لِلَّهِ അല്ലാഹുവിനാണ് الأَمْرُ ആജ്ഞ, അധികാരം, കാര്യം مِن قَبْلُ മുമ്പ് وَمِنۢ بَعْدُ പിമ്പും وَيَوْمَئِذٍ അന്ന്, ആ ദിവസം يَفْرَحُ സന്തോഷംകൊള്ളും الْمُؤْمِنُونَ സത്യവിശ്വാസികൾ ﴾5﴿ بِنَصْرِ اللَّهِ അല്ലാഹുവിന്റെ സഹായത്താൽ يَنصُرُ അവൻ സഹായിക്കും, രക്ഷിക്കും مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ وَهُوَ അവൻ തന്നെ الْعَزِيزُ പ്രതാപശാലി الرَّحِيمُ കരുണാനിധി ﴾6﴿ وَعْدَ اللَّهِ അല്ലാഹുവിന്റെ വാഗ്ദത്തം لَا يُخْلِفُ اللَّهُ അല്ലാഹു വ്യത്യാസം (ലംഘനം) ചെയ്കയില്ല وَعْدَهُ തന്റെ വാഗ്ദത്തത്തിന് وَلَٰكِنَّ പക്ഷേ أَكْثَرَ النَّاسِ മനുഷ്യരിൽ അധികവും, മിക്കവരും لَا يَعْلَمُونَ അവർ അറിയുന്നില്ല

---

വാചകഘടനയിൽ പരസ്പരബന്ധമുള്ള 2 മുതൽ 6 കൂടിയ ഈ വചനങ്ങളുടെ അർഥം മൊത്തത്തിൽ ഇങ്ങിനെ സംഗ്രഹിക്കാം:-

'അടുത്ത നാട്ടിൽ വെച്ച് റോമക്കാർ പരാജയപ്പെടുത്തപ്പെട്ടിരിക്കുന്നു. തങ്ങളുടെ (ഈ) പരാജയത്തിനുശേഷം, ഏതാനും (സ്വൽപം) കൊല്ലങ്ങൾക്കുള്ളിൽ അവർ വിജയം നേടുന്നതുമാണ്. മുമ്പും, പിമ്പും (എക്കാലത്തും) ആജ്ഞാധികാരം അല്ലാഹുവിന്നത്രെ. അന്ന് സത്യവിശ്വാസികൾ അല്ലാഹുവിന്റെ സഹായത്തിൽ സന്തോഷമടയുന്നതാണ്. അവൻ ഉദ്ദേശിക്കുന്നവരെ അവൻ സഹായിക്കുന്നു. അവൻ തന്നെയാണ് കരുണാനിധിയായ പ്രതാപശാലി. (ഇപ്പറഞ്ഞത്) അല്ലാഹുവിന്റെ വാഗ്ദത്തമത്രെ. അല്ലാഹു തന്റെ വാഗ്ദത്തം ലംഘിക്കുന്നതല്ല. എങ്കിലും, മനുഷ്യരിൽ അധികമാളും അറിയുന്നില്ല'.

അടുത്ത നാട് (أَدْنَى الأَرْضِ) എന്ന് പറഞ്ഞത് റോമാ സാമ്രാജ്യത്തിൽനിന്ന് അറേബ്യയെ തൊട്ടുകിടക്കുന്ന പ്രദേശങ്ങളാകുന്നു. അറേബ്യാ ഉപദ്വീപിന്റെ രണ്ട് അയൽരാജ്യങ്ങളായിരുന്നു റോമാ സാമ്രാജ്യവും പേർഷ്യാ സാമ്രാജ്യവും. പലപ്പോഴും അവ തമ്മിൽ ഏറ്റുമുട്ടാറുണ്ടായിരുന്നു. ഹിജ്റഃയുടെ അൽപം മുമ്പ് നടന്ന ഒരു ഏറ്റുമുട്ടലിൽ പേർഷ്യക്കാർ ജയിക്കുകയും, റോമക്കാരുടെ കീഴിലുള്ള ചില സ്ഥലങ്ങൾ അവർ കയ്യടക്കുകയും ചെയ്തു. റോമക്കാർ വേദക്കാരായ ക്രിസ്ത്യാനികളും, പേർഷ്യക്കാർ ബഹുദൈവാരാധകൻമാരുമായിരുന്നു. അതുകൊണ്ട് റോമക്കാരുടെ വിജയത്തിൽ മുസ്ലിംകൾക്കും, പേർഷ്യക്കാരുടെ വിജയത്തിൽ മക്കാ മുശ്രിക്കുകൾക്കും താൽപര്യമുണ്ടാകുക സ്വാഭാവികമാണല്ലോ. മുശ്രിക്കുകൾക്ക് ഇസ്ലാമിനോടും മുസ്ലിംകളോടുമുള്ള വൈരം മൂർധന്യത്തിലെത്തിയിരുന്ന അക്കാലത്ത് വിശേ

ഷിച്ചും. അങ്ങനെ, പേർഷ്യക്കാരുടെ പ്രസ്തുത വിജയം, മുസ്‌ലിംകളെ സംബന്ധിച്ചിട ത്തോളം വ്യസനകരമായിരുന്നു. അതേ അവസരത്തിൽ ക്വുറൈശികളിൽ അത് അഹങ്കാ രവും ആവേശവും ഉളവാക്കി. 'ഞങ്ങളുടെ സഹോദരങ്ങൾ നിങ്ങളുടെ സഹോദരങ്ങളെ പരാജയപ്പെടുത്തിയതുപോലെ, ഞങ്ങൾ നിങ്ങളെയും പരാജയപ്പെടുത്തും.' എന്നിങ്ങിനെ ക്വുറൈശികൾ അഭിമാനിക്കുകയുണ്ടായി.

ഈ അവസരത്തിലാണ് മേൽകണ്ട ക്വുർആൻ വചനങ്ങൾ അവതരിച്ചത്. താൽക്കാലിക മായ ആ പരാജയത്തിൽ ഇസ്‌ലാമിന്റെ ശത്രുക്കൾക്ക് അധികമൊന്നും ആഹ്ലാദിക്കുവാൻ വക യില്ല; അൽപം വർഷങ്ങൾക്കുള്ളിൽ ഈ പരാജയം തിരിച്ചടിക്കുകതന്നെ ചെയ്യും; അന്ന് മുസ് ലിംകൾക്ക് തികച്ചും സന്തോഷിക്കാം; ലോകകാര്യങ്ങളെല്ലാം അല്ലാഹുവിന്റെ നിയന്ത്രണ ത്തിലാണുള്ളത്. അവന്റെ യുക്തംപോലെ അവൻ അവ കൈകാര്യം ചെയ്യുന്നു; അതിൽ മറ്റാരുടെയും ഇഷ്ടത്തിനോ അനുമാനത്തിനോ സ്ഥാനമില്ല; അടുത്തകാലത്ത് റോമക്കാർ വിജയം വരിക്കുമെന്ന ഈ പ്രവചനം കേവലം ഒരു അനുമാനമോ മതിപ്പോ അല്ല; അല്ലാ ഹുവിങ്കൽ നിന്നുള്ള വാഗ്ദത്തമാണത്; ഒരിക്കലും അതിൽ മാറ്റം സംഭവിക്കാൻ പോകുന്നില്ല എന്നൊക്കെയാണ് ഈ വചനങ്ങൾ മുഖേന അല്ലാഹു പ്രസ്താവിക്കുന്നത്.

റോമക്കാരുടെ വിജയം ഏത് കൊല്ലത്തിലായിരിക്കുമെന്ന് തിട്ടപ്പെടുത്തിപ്പറയാതെ فِي بِضۡعِ سِنِينَ (ചില്ലറ കൊല്ലങ്ങളിലായി) എന്നത്രെ അല്ലാഹു പറഞ്ഞിരിക്കുന്നത്. മൂന്നു മുതൽ ഒമ്പത് വരെയുള്ള എണ്ണത്തിനാണ് ആ വാക്ക് (بِضۡع) ഉപയോഗിക്കപ്പെടുന്നത്. അപ്പോൾ ഒമ്പ തുകൊല്ലം കഴിയുന്നതിന് മുമ്പേ ഈ പ്രവചനം പുലരണം. അന്നത്തെ ചുറ്റുപാടും, ഇരുരാഷ്ട്രങ്ങളുടെയും പൊതു നിലപാടുകളും നോക്കുമ്പോൾ, ഈ ചുരുങ്ങിയ കാല ത്തിനുള്ളിൽ റോമക്കാർക്ക് വിജയം കൈവരുന്ന ഒരന്തരീക്ഷം ഉണ്ടാവുക അസംഭവ്യമായാണ് ക്വുറൈശികൾ കരുതിയത്. എന്നാൽ മുസ്‌ലിംകൾക്കാകട്ടെ-ക്വുർആന്റെ വ്യക്തമായ പ്രസ്താവനയുമുണ്ടായിരിക്കെ-ഒരു നേരിയ സംശയംപോലുമുണ്ടായില്ല. അങ്ങനെ, ക്വുർ ആനെ നിഷേധിക്കുവാനുള്ള ഒരവസരം മുശ്‌രിക്കുകളും, അതിന്റെ സത്യത സ്ഥാപിക്കുവാൻ പുതിയൊരവസരം മുസ്‌ലിംകളും കാത്തിരിപ്പായി. അത്രയുമല്ല, മുസ്‌ലിംകളുടെ ഭാഗ ത്തുനിന്ന് അബൂബക്ർ സിദ്ദീക്വും (റ) മുശ്‌രിക്കുകളുടെ ഭാഗത്തുനിന്ന് ഉബയ്യുബ്നു ഖലഫും (**ابى بن خلف**) തമ്മിൽ ഒരു പന്തയം തന്നെ നടക്കുകയുണ്ടായി. ***(*)*** വിജയം മുസ് ലിംകൾക്കാണ് ഉണ്ടായതെന്ന് പറയേണ്ടതില്ലല്ലോ. ഹുദൈബിയ്യാ സന്ധിയുണ്ടായതിന്റെ അടുത്ത്-അതിനു മുമ്പാണെന്നും അഭിപ്രായമുണ്ട്-റോമക്കാർ പേർഷ്യക്കാരെ പരാജയ പ്പെടുത്തി. മുസ്‌ലിംകൾ അതിൽ സന്തോഷിക്കുകയും ചെയ്തു. അതിനു മുമ്പായി ബദ്ർ യുദ്ധത്തിൽ വെച്ച് ക്വുറൈശീ നേതാക്കൾ പലരും കൊല്ലപ്പെട്ടുപോയിരുന്നു.

ഈ വചനങ്ങളുടെ അവസാനത്തിൽ **وَلَكِنَّ أَكْثَرَ النَّاسِ لَا يَعْلَمُونَ** (പക്ഷേ, മനുഷ്യരിൽ അധികമാളുകളും അറിയുന്നില്ല) എന്ന് പറഞ്ഞിട്ടുള്ളത് ശ്രദ്ധേയമാകുന്നു. റോമായുടെയും പേർഷ്യയുടെയും അന്നത്തെ നില വെച്ചുനോക്കുമ്പോൾ അടുത്ത കാലത്തൊന്നും റോമ

***(*) അന്ന് ഇസ്‌ലാമിൽ പന്തയം വിരോധിക്കപ്പെട്ടിട്ടുണ്ടായിരുന്നില്ല. പന്തയം വിരോ ധിക്കപ്പെട്ടത് ഹിജ്റഃക്ക് ശേഷം മദീനഃയിൽ വെച്ചായിരുന്നു. പന്തയത്തിൽ പ്രതിഫല മായി നിശ്ചയിക്കപ്പെട്ടിരുന്ന ഒട്ടകങ്ങൾ നബിﷺയുടെ നിർദ്ദേശപ്രകാരം ധർമം കൊടുക്ക പ്പെടുകയാണ് ചെയ്തത്. റോമക്കാരുടെ വിജയം ഉണ്ടായത് ഒമ്പതാമത്തെ കൊല്ലത്തി ലാണെന്നും, ഏഴാമത്തെ കൊല്ലത്തിലാണെന്നും അഭിപ്രായങ്ങളുണ്ട്.*** **الله اعلم**

ക്കാർക്ക് വിജയം പ്രതീക്ഷിക്കുവാൻ വകയില്ലായിരുന്നു. പക്ഷേ, എല്ലാ കാര്യവും അല്ലാഹുവിന്റെ ആജ്ഞാധികാര പരിധിയിൽ മാത്രം ഉൾക്കൊള്ളുന്നതും, അവന്റെ ഉദ്ദേശ്യത്തിനും നിയന്ത്രണത്തിനും വിധേയമായതുമാണ്. ബാഹ്യമായ കാര്യകാരണബന്ധത്തിന്റെ ശൃംഖല ഇവിടെയുണ്ടെന്നുള്ളത് വാസ്തവം തന്നെ. എന്നാൽ ആ ശൃംഖലയുടെ തുടക്കവും, നീക്കവും, ഒടുക്കവും എല്ലാംതന്നെ, ആ നിയന്ത്രണത്തിൽ നിന്ന് ഒഴിവല്ല. ഒരു കാര്യത്തിന്റെ, കാരണങ്ങളുടെ ബാഹ്യമായ പട്ടിക പൂർത്തിയായിക്കഴിഞ്ഞത് കൊണ്ടു മാത്രം അക്കാര്യം സംഭവിക്കുകയില്ല. മനുഷ്യന് അദൃശ്യവും അജ്ഞാതവുമായ ചില ഉപാധികൾകൂടി സമ്മേളിക്കുമ്പോൾ മാത്രമേ അത് സംഭവിക്കുകയുള്ളൂ കാര്യകാരണ ബന്ധങ്ങൾ ഏർപ്പെടുത്തിയത്തന്നെ അല്ലാഹുവാണ്. അവക്ക് അടിസ്ഥാനവും നിദാനവുമായി മറ്റൊരു കാര്യകാരണ വ്യവസ്ഥയും അവന്റെ പക്കൽ ഉണ്ടായിരിക്കാം. എന്നിത്യാദി യാഥാർഥ്യങ്ങൾ ഗ്രഹിക്കയും, മനസ്സിലാക്കുകയും ചെയ്യുന്നവർ മനുഷ്യരിൽ തുലോം കുറവാണ്. അജ്ഞതയും ബുദ്ധികൊടുത്തു ചിന്തിക്കായ്കയുമാണതിന് കാരണം. കേവലം കണ്ണിൽകണ്ടതിനപ്പുറം മറ്റൊന്നുംതന്നെ സ്ഥിതി ചെയ്യുന്നില്ലെന്നും, മനുഷ്യന്റെ അറിവ് സമ്പൂർണമാണെന്നുമുള്ള ചിലരുടെ ധാരണയാണ് മറ്റൊരു കാരണം. മിക്ക മനുഷ്യരും ഇത്തരക്കാരാണ്. ഇവരുടെ അറിവിന്റെ പരിമിതി-അഥവാ ആകെത്തുക-അടുത്ത വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത് നോക്കുക:-

يَعْلَمُونَ ظَٰهِرًا مِّنَ ٱلْحَيَوٰةِ ٱلدُّنْيَا وَهُمْ عَنِ ٱلْءَاخِرَةِ هُمْ غَٰفِلُونَ ﴿٧﴾

**(7) ഐഹിക ജീവിതത്തിൽ നിന്നുള്ള ഒരു ബാഹ്യവശം അവർ അറിയുന്നു (അത്രമാത്രം); പരലോകത്തെ സംബന്ധിച്ച് അവരാകട്ടെ, ബോധരഹിതരാണ് താനും.**

(7) يَعْلَمُونَ അവർ അറിയുന്നു ظَاهِرًا ഒരു ബാഹ്യവശം مِنَ الْحَيَاةِ ജീവിതത്തിൽ നിന്ന് الدُّنْيَا ഐഹികമായ, ഇഹത്തിന്റെ وَهُمْ അവരോ, അവരാകട്ടെ عَنِ الآخِرَةِ പരലോകത്തപ്പറ്റി هُمْ അവർ غَافِلُونَ ബോധരഹിതരാണ്, ശ്രദ്ധയില്ലാത്തവരാണ്

ഭക്ഷണം, പാർപ്പിടം, ധനസമ്പാദനം, സുഖഭോഗത്തിനുള്ള ഉപാധികൾ എന്നിങ്ങിനെ ഐഹികജീവിതത്തിന്റെ ചില ബാഹ്യവശങ്ങളെക്കുറിച്ചു മാത്രമേ മിക്ക ജനങ്ങൾക്കും അറിവുള്ളൂ. അവ മാത്രമാണവരുടെ ചിന്താവിഷയവും. ഈ ലോകത്ത് അല്ലാഹു നടപ്പിൽ വരുത്തിക്കൊണ്ടിരിക്കുന്ന നടപടിക്രമങ്ങളെക്കുറിച്ചോ, അതിലടങ്ങിയ യുക്തിരഹസ്യങ്ങളെക്കുറിച്ചോ, സ്വന്തം ജീവിതത്തിന്റെ സാക്ഷാൽ ലക്ഷ്യത്തെക്കുറിച്ചോ, ഭാവിയിൽ നേരിടാനിരിക്കുന്ന അവസ്ഥകളെക്കുറിച്ചോ ഒന്നുംതന്നെ അവർക്ക് എത്തുംപിടിയുമില്ല. ഐഹിക ജീവിതത്തെ സംബന്ധിച്ചിടത്തോളം ഇതാണവരുടെ നിലപാടെങ്കിൽ, പരലോകത്തെ സംബന്ധിച്ച് അവരുടെ നില എന്തായിരിക്കുമെന്ന് പറയേണ്ടതുണ്ടോ?! അങ്ങിനെ ഒരു ജീവിതത്തെപ്പറ്റി അവർക്ക് വിഭാവനം ചെയ്‌വാൻപോലും സാധിക്കുന്നില്ല. അവരതിനെപ്പറ്റി തികച്ചും അശ്രദ്ധരാകുന്നു. വാസ്തവത്തിൽ, സ്വന്തം മനസ്സാക്ഷിയോടുകൂടി അവർ അൽപമൊന്ന് ചിന്തിച്ചുനോക്കിയിരുന്നുവെങ്കിൽ തങ്ങളുടെ ഈ ഭീമമായ അബദ്ധം ഏറെക്കുറെ അവർക്ക് ബോധ്യപ്പെടുമായിരുന്നു. അല്ലാഹു പറയുന്നു:-

أَوَلَمْ يَتَفَكَّرُوا۟ فِىٓ أَنفُسِهِم ۗ مَّا خَلَقَ ٱللَّهُ ٱلسَّمَـٰوَٰتِ وَٱلْأَرْضَ وَمَا بَيْنَهُمَآ إِلَّا بِٱلْحَقِّ وَأَجَلٍ مُّسَمًّى ۗ وَإِنَّ كَثِيرًا مِّنَ ٱلنَّاسِ بِلِقَآئِ رَبِّهِمْ لَكَـٰفِرُونَ ﴿٨﴾

**《8》 അവർ തങ്ങളുടെ മനസ്സുകളിൽ [സ്വയം] ചിന്തിച്ചുനോക്കുന്നില്ലേ?! ആകാശങ്ങളും, ഭൂമിയും, അവ രണ്ടിനുമിടയിലുള്ളതും ന്യായമായ കാര്യത്തോടും, ഒരു നിശ്ചിത അവധിയോടും കൂടിയല്ലാതെ അല്ലാഹു സൃഷ്ടിച്ചിട്ടില്ല.**

**മനുഷ്യരിൽ അധികപേരും തന്നെ, തങ്ങളുടെ രക്ഷിതാവുമായി കാണുന്നതിൽ അവിശ്വസിക്കുന്നവരാണ് താനും.**

---

《8》 أَوَلَمْ يَتَفَكَّرُوا അവർ ചിന്തിച്ചുനോക്കുന്നില്ലേ فِي أَنفُسِهِمْ അവരുടെ മനസ്സുകളിൽ, സ്വയംതന്നെ مَا خَلَقَ اللَّهُ അല്ലാഹു സൃഷ്ടിച്ചിട്ടില്ല السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضَ ഭൂമിയെയും وَمَا بَيْنَهُمَا അവ രണ്ടിനുമിടയിലുള്ളതും إِلا بِالْحَقِّ ന്യായത്തോടുകൂടിയല്ലാതെ, മുറപ്രകാരമല്ലാതെ وَأَجَلٍ ഒരു അവധിയോടും مُسَمًّى നിർണയിക്കപ്പെട്ട, നിശ്ചിതമായ وَإِنَّ كَثِيرًا നിശ്ചയമായും അധികപേരും مِنَ النَّاسِ മനുഷ്യരിൽ നിന്ന് بِلِقَاءِ കാണുന്നതിൽ رَبِّهِمْ തങ്ങളുടെ രക്ഷിതാവുമായി لَكَافِرُونَ അവിശ്വസിക്കുന്നവർ തന്നെ

---

أَجَلٍ مُسَمًّى (നിശ്ചിത അവധി) എന്ന് പറഞ്ഞത് ലോകാവസാനത്തെ-അഥവാ ഖിയാമത്ത് നാളിനെ-ഉദ്ദേശിച്ചാകുന്നു. അതിനുശേഷം ഒരു പുതിയ ലോകഘടനയായിരിക്കും നിലവിൽ വരിക. ഈ ഭൂമിയും ആകാശങ്ങളുമെല്ലാം മറ്റൊരു രൂപത്തിലായി മാറ്റപ്പെടുന്നതായിരിക്കും അന്ന്. (يَوْمَ تُبَدَّلُ الْأَرْضُ غَيْرَ الْأَرْضِ وَالسَّمَاوَاتُ... - ابراهيم)

أَوَلَمْ يَسِيرُوا۟ فِى ٱلْأَرْضِ فَيَنظُرُوا۟ كَيْفَ كَانَ عَـٰقِبَةُ ٱلَّذِينَ مِن قَبْلِهِمْ ۚ كَانُوٓا۟ أَشَدَّ مِنْهُمْ قُوَّةً وَأَثَارُوا۟ ٱلْأَرْضَ وَعَمَرُوهَآ أَكْثَرَ مِمَّا عَمَرُوهَا وَجَآءَتْهُمْ رُسُلُهُم بِٱلْبَيِّنَـٰتِ ۖ

**《9》 ഭൂമിയിൽ അവർ സഞ്ചരിക്കുന്നില്ലേ? എന്നാലവർക്ക് തങ്ങളുടെ മുമ്പുള്ളവരുടെ പര്യവസാനം എങ്ങനെയായിരുന്നെന്ന് നോക്കിക്കാണാമായിരുന്നുവല്ലോ! അവർ [മുമ്പുള്ളവർ] ഇവരെക്കാൾ ശക്തിയിൽ കേമൻമാരായിരുന്നു. അവർ ഭൂമിയെ ഉഴുതു മറി (ച്ചു കൃഷിയുണ്ടാ) ക്കുകയും, ഇവർ അതിനെ നിവാസയോഗ്യമാക്കിയതിനെക്കാൾ അവർ അതിനെ നിവാസയോഗ്യമാക്കുകയും ചെയ്തു. വ്യക്തമായ തെളിവുകളുംകൊണ്ട് അവരുടെ അടുക്കൽ അവരുടെ റസൂലുകൾ [ദൈവദൂ**

തൻമാർ] ചെല്ലുകയും ചെയ്തിരുന്നു.

فَمَا كَانَ ٱللَّهُ لِيَظْلِمَهُمْ وَلَٰكِن كَانُوٓا۟ أَنفُسَهُمْ يَظْلِمُونَ ﴿٩﴾

എന്നാൽ, അല്ലാഹു അവരോട് (യാതൊന്നും) അനീതി പ്രവർത്തിക്കുകയുണ്ടായിട്ടില്ല. പക്ഷേ, അവർ തങ്ങളോട് തന്നെ അനീതി പ്രവർത്തിക്കുകയായിരുന്നു ചെയ്തത്.

---

《9》 أَوَلَمْ يَسِيرُوا അവർ സഞ്ചരിക്കുന്നില്ലേ فِي الْأَرْضِ ഭൂമിയിൽ فَيَنظُرُوا എന്നാലവർക്ക് നോക്കിക്കാണാമായിരുന്നു كَيْفَ كَانَ എങ്ങിനെ ആയിരുന്നു عَاقِبَةُ പര്യവസാനം, കലാശം الَّذِينَ مِن قَبْلِهِمْ അവരുടെ മുമ്പുള്ളവരുടെ كَانُوا അവരായിരുന്നു أَشَدَّ مِنْهُمْ ഇവരെക്കാൾ ഊക്കൻമാർ, കേമൻമാർ قُوَّةً ശക്തിയാൽ وَأَثَارُوا അവർ ഉഴുതു (ഇളക്കി) മറിക്കുകയും ചെയ്തു الْأَرْضَ ഭൂമിയെ وَعَمَرُوهَا അതിൽ നിവസിക്കയും (കുടിയിരിക്കുകയും, നിവാസയോഗ്യമാക്കുകയും) ചെയ്തു أَكْثَرَ കൂടുതൽ مِمَّا عَمَرُوهَا ഇവർ നിവസിച്ചതിനെക്കാൾ وَجَاءَتْهُمْ അവർക്ക് ചെല്ലുകയും ചെയ്തു رُسُلُهُم അവരുടെ റസൂലുകൾ بِالْبَيِّنَاتِ വ്യക്തമായ തെളിവുകളുംകൊണ്ട് فَمَا كَانَ എന്നാൽ ഉണ്ടായില്ല اللَّهُ അല്ലാഹു لِيَظْلِمَهُمْ അവരോട് അനീതി (അക്രമം) ചെയ്യുക وَلَٰكِن كَانُوا പക്ഷേ അവരായിരുന്നു أَنفُسَهُمْ തങ്ങളോട് തന്നെ يَظْلِمُونَ അവർ അനീതി ചെയ്യും

---

ഐഹികമായ പ്രാബല്യംകൊണ്ടും, നാഗരീകതകൊണ്ടും, ഈ മുശ്രിക്കുകളെക്കാൾ വളരെ കേമൻമാരായിരുന്നു ഇവരുടെ മുമ്പുണ്ടായിരുന്ന ആ സമുദായങ്ങൾ. ഇവരെക്കാളധികം കാലം അവർ ജീവിക്കുകയും, ഇവരെക്കാളധികം ഭൗതികനേട്ടങ്ങൾ ഉണ്ടാക്കുകയും ചെയ്തിരുന്നു. وَمَا بَلَغُوا مِعْشَارَ مَا آتَيْنَاهُمْ - سبأ (നാം അവർക്ക് നൽകിയിട്ടുള്ളതിന്റെ പത്തിനൊന്നുകണ്ട് ഇവർ എത്തിച്ചേർന്നിട്ടില്ല.) എന്നാൽ, ദൈവദൂതൻമാർ അവരുടെ അടുക്കൽ ചെന്ന് ഉപദേശിച്ചപ്പോൾ അവരെ നിഷേധിക്കുകയും, അതുവഴി തങ്ങളോടുതന്നെ അക്രമം പ്രവർത്തിക്കുകയുമാണവർ ചെയ്തത്.

ثُمَّ كَانَ عَٰقِبَةَ ٱلَّذِينَ أَسَٰٓـُٔوا۟ ٱلسُّوٓأَىٰٓ أَن كَذَّبُوا۟ بِـَٔايَٰتِ ٱللَّهِ وَكَانُوا۟ بِهَا يَسْتَهْزِءُونَ ﴿١٠﴾

《10》 പിന്നീട്, ദുഷ്പ്രവൃത്തി ചെയ്ത (ആ) കൂട്ടരുടെ പര്യവസാനം ഏറ്റവും ദുരവസ്ഥയായിത്തീർന്നു; (അതെ) അല്ലാഹുവിന്റെ ലക്ഷ്യങ്ങളെ അവർ വ്യാജമാക്കുകയും, അവയെപ്പറ്റി പരിഹസിച്ചുകൊണ്ടിരിക്കുകയും ചെയ്തതിനാൽ!

---

《10》 ثُمَّ كَانَ പിന്നീട് ആയിത്തീർന്നു عَاقِبَةَ പര്യവസാനം الَّذِينَ أَسَاءُوا ദുഷ്പ്രവൃത്തി ചെയ്തവരുടെ السُّوءَىٰ ഏറ്റവും ദുഷിച്ചത് (വലിയ ദുരവസ്ഥ) أَن كَذَّبُوا അവർ കളവാക്കിയ

തിനാൽ بِآيَاتِ اللَّهِ അല്ലാഹുവിന്റെ ലക്ഷ്യങ്ങളെ, ദൃഷ്ടാന്തങ്ങളെ وَكَانُوا അവരായിരുന്നു بِهَا അവയെ, അവയെപ്പറ്റി يَسْتَهْزِؤُون അവർ പരിഹസിക്കും

ഏറ്റവും വലിയ ദുരവസ്ഥ (السُّوأَى) എന്ന് പറഞ്ഞത്, ഇഹത്തിൽ അവർക്ക് ബാധിച്ച നാശ നഷ്ടങ്ങളും, പരലോകത്തിൽ ബാധിക്കുവാനിരിക്കുന്ന വമ്പിച്ച ശിക്ഷകളും ആകുന്നു. വരാനിരിക്കുന്ന കാര്യങ്ങൾക്ക് വന്നുകഴിഞ്ഞ കാര്യങ്ങൾ മുഖേനയും, കാണാത്ത കാര്യങ്ങൾക്ക് കണ്ടു കഴിഞ്ഞ വസ്തുതകൾ മുഖേനയുമാണല്ലോ തെളിവ് നൽകുക. ഇതനുസരിച്ച് പുനരുത്ഥാനത്തെ ആദ്യസൃഷ്ടിപ്പ് മുഖേന സ്ഥാപിച്ചുകൊണ്ട് അന്നത്തെ ദിവസം സംഭവിക്കുവാനിരിക്കുന്ന ചില ഭവിഷ്യത്തുക്കളെക്കുറിച്ച് അല്ലാഹു താക്കീത് നൽകുന്നു:-

## വിഭാഗം - 2

ٱللَّهُ يَبْدَؤُا۟ ٱلْخَلْقَ ثُمَّ يُعِيدُهُۥ ثُمَّ إِلَيْهِ تُرْجَعُونَ ﴿١١﴾

**《11》 അല്ലാഹു സൃഷ്ടിയെ ആദ്യമുണ്ടാക്കുന്നു; പിന്നീടത് ആവർത്തിക്കുന്നു; പിന്നീട് അവങ്കലേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.**

《11》 اللَّهُ يَبْدَأُ അല്ലാഹു ആരംഭിക്കുന്നു, ആദ്യമുണ്ടാക്കുന്നു الْخَلْقَ സൃഷ്ടിയെ, സൃഷ്ടിപ്പ് ثُمَّ പിന്നീട് يُعِيدُهُ അവൻ അതിനെ ആവർത്തിക്കുന്നു, മടക്കിയുണ്ടാക്കുന്നു ثُمَّ إِلَيْهِ പിന്നീട് അവങ്കലേക്ക് തന്നെ تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു

താഴെ 27-ാം വചനവും അതിന്റെ വിവരണവും നോക്കുക.

وَيَوْمَ تَقُومُ ٱلسَّاعَةُ يُبْلِسُ ٱلْمُجْرِمُونَ ﴿١٢﴾

**《12》 അന്ത്യസമയം (ലോകാവസാനഘട്ടം) നിലവിൽ വരുന്ന ദിവസം, കുറ്റവാളികൾ ആശയറ്റുപോകുന്നതാണ്.**

وَلَمْ يَكُن لَّهُم مِّن شُرَكَآئِهِمْ شُفَعَٰٓؤُا۟ وَكَانُوا۟ بِشُرَكَآئِهِمْ كَٰفِرِينَ ﴿١٣﴾

**《13》 തങ്ങളുടെ (ആരാധ്യൻമാരായ) പങ്കുകാരിൽനിന്ന് അവർക്ക് ശുപാർശക്കാർ ഉണ്ടായിരിക്കയുമില്ല; അവർ തങ്ങളുടെ പങ്കാളികളെ ത്തന്നെ നിഷേധിക്കുന്നവരായിരിക്കയും ചെയ്യും.**

《12》 وَيَوْمَ تَقُومُ നിലവിൽ വരുന്ന (നിലനിൽക്കുന്ന) ദിവസം السَّاعَةُ ആ ഘട്ടം, (അന്ത്യഘട്ടം, അന്ത്യസമയം) يُبْلِسُ നിരാശപ്പെടും, ആശമുറിയും الْمُجْرِمُونَ കുറ്റവാളികൾ 《13》 وَلَمْ يَكُنْ لَهُمْ അവർക്ക് مِنْ شُرَكَائِهِمْ അവരുടെ പങ്കുകാരിൽനിന്ന് شُفَعَاءُ ശുപാർശക്കാർ ഉണ്ടായിരിക്കയുമില്ല وَكَانُوا അവർ ആകുകയും ചെയ്യും بِشُرَكَائِهِمْ അവരുടെ പങ്കുകാരെ كَافِرِينَ

നിഷേധിക്കുന്നവർ

ആരാധ്യവസ്തുക്കൾ അല്ലാഹുവിന്റെ മുമ്പിൽ തങ്ങൾക്ക് ശുപാർശ ചെയ്യുമെന്നുള്ള അവരുടെ വാദം തനി വിഡ്ഢിത്തമായിരുന്നുവെന്ന് അവർക്ക് അനുഭവപ്പെടും. അവമൂലം യാതൊരു നന്മയും ലഭിക്കുവാനില്ലെന്ന് കാണുമ്പോൾ അവയുമായുള്ള തങ്ങളുടെ ബന്ധത്തെ ത്തന്നെ അവർ നിഷേധിക്കുകയും ചെയ്യും.

وَيَوْمَ تَقُومُ ٱلسَّاعَةُ يَوْمَئِذٍ يَتَفَرَّقُونَ ﴿١٤﴾

**《14》 അന്ത്യസമയം നിലവിൽ വരുന്ന ദിവസം, അന്ന് അവർ വേർപിരിയുന്നതാകുന്നു.**

فَأَمَّا ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ فَهُمْ فِى رَوْضَةٍ يُحْبَرُونَ ﴿١٥﴾

**《15》 എന്നാൽ, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാകട്ടെ, അവർ (സ്വർഗീയമായ) ഒരു പൂന്തോപ്പിൽ ആനന്ദംകൊള്ളുന്നതാകുന്നു.**

وَأَمَّا ٱلَّذِينَ كَفَرُوا۟ وَكَذَّبُوا۟ بِـَٔايَٰتِنَا وَلِقَآئِ ٱلْءَاخِرَةِ فَأُو۟لَٰٓئِكَ فِى ٱلْعَذَابِ مُحْضَرُونَ ﴿١٦﴾

**《16》 എന്നാൽ അവിശ്വസിക്കുകയും, നമ്മുടെ ലക്ഷ്യങ്ങളെയും പരലോകത്തെ കണ്ടുമുട്ടുന്നതിനെയും വ്യാജമാക്കുകയും ചെയ്തിട്ടുള്ളവരോ, അവർ ശിക്ഷയിൽ ഹാജരാക്കപ്പെടുന്നവരുമായിരിക്കും.**

《14》 وَيَوْمَ تَقُومُ നിലവിൽ വരുന്ന ദിവസം السَّاعَةُ ആ (അന്ത്യ) സമയം يَوْمَئِذٍ അന്ന് يَتَفَرَّقُونَ അവർ വേർപിരിയും 《15》 فَأَمَّا الَّذِينَ آمَنُوا എന്നാൽ വിശ്വസിച്ചവർ وَعَمِلُوا പ്രവർത്തിക്കയും ചെയ്ത الصَّالِحَاتِ സൽക്കർമ്മങ്ങൾ فَهُمْ എന്നാലവർ فِي رَوْضَةٍ ഒരു പൂന്തോപ്പിൽ, ഉദ്യാനത്തിൽ يُحْبَرُونَ ആനന്ദം നൽകപ്പെടും, സന്തോഷമടയും 《16》 وَأَمَّا الَّذِينَ كَفَرُوا എന്നാൽ അവിശ്വസിച്ചവർ وَكَذَّبُوا കളവാക്കുകയും ചെയ്ത بِآيَاتِنَا നമ്മുടെ ലക്ഷ്യങ്ങളെ, ദൃഷ്ടാന്തങ്ങളെ وَلِقَاءِ الْآخِرَةِ പരലോകം കണ്ടുമുട്ടുന്നതിനെയും فَأُولَٰئِكَ അക്കൂട്ടർ فِي الْعَذَابِ ശിക്ഷയിൽ مُحْضَرُونَ ഹാജരാക്കപ്പെടുന്നവരാണ്.

ഇങ്ങിനെ രണ്ടു വിഭാഗക്കാരായി മനുഷ്യവർഗം അന്ന് വേർപിരിയും. എനി നല്ലവരും ദുഷ്ടരും ഇടകലർന്നുള്ള ജീവിതം ഉണ്ടാകുകയില്ല. ഇന്ന്മുതൽ അവർക്കിടയിൽ സമ്പർക്കവുമില്ല. സത്യവിശ്വാസികളും സൽക്കർമികളുമായ സജ്ജനങ്ങൾ സ്വർഗീയ പൂങ്കാവനങ്ങളിൽ പൂമൊട്ടറുത്തും, പൂമ്പട്ടുടുത്തും, സംഗീത ഗാനങ്ങളാസ്വദിച്ചും നിത്യാനന്ദം കൊള്ളും. നേരെമറിച്ച് അല്ലാഹുവിൽ അവിശ്വസിച്ചു-തൗഹീദിനെ നിഷേധിച്ചു -റസൂലിനെയും വേദഗ്രന്ഥ

ത്തെയും ധിക്കരിച്ചു- പരലോകജീവിതത്തെയും പുനഃരുത്ഥാനത്തെയും പാടെ അവഗണിച്ചു, കഴിഞ്ഞു കൂടിയിരുന്ന ദുർജ്ജനങ്ങൾ അവർണനീയമായ നരകശിക്ഷ അനുഭവിക്കുകയും ചെയ്യും. അല്ലാഹു നമ്മെയെല്ലാം സജ്ജനങ്ങളിൽ ഉൾപ്പെടുത്തട്ടെ. ആമീൻ.

فَسُبْحَٰنَ ٱللَّهِ حِينَ تُمْسُونَ وَحِينَ تُصْبِحُونَ ﴿١٧﴾

**《17》 ആകയാൽ, നിങ്ങൾ (അസ്തമയ) സന്ധ്യാവേളയിലാകുമ്പോഴും, പ്രഭാതവേളയിലാകുമ്പോഴും അല്ലാഹുവിന്റെ പരിശുദ്ധതയെ പ്രകീർത്തനം [തസ്ബീഹ്] ചെയ്യുക.**

وَلَهُ ٱلْحَمْدُ فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ وَعَشِيًّا وَحِينَ تُظْهِرُونَ ﴿١٨﴾

**《18》 ആകാശങ്ങളിലും ഭൂമിയിലും (എല്ലാ) സ്തുതിയും അവനു തന്നെ- സായാഹ്ന സമയത്തും, നിങ്ങൾ മധ്യാഹ്നവേളയിലാകുമ്പോഴും (പ്രകീർത്തനം ചെയ്യുക)**

---

《17》 فَسُبْحَانَ اللَّهِ ആകയാൽ അല്ലാഹുവിന്റെ തസ്ബീഹ് നടത്തുക, പ്രകീർത്തനം ചെയ്യുക, പരിശുദ്ധതയെ വാഴ്ത്തുന്നു حِينَ تُمْسُونَ നിങ്ങൾ സന്ധ്യാസമയത്തിലാകുമ്പോൾ (വൈകുന്നേരം) وَحِينَ تُصْبِحُونَ നിങ്ങൾ പ്രഭാത സമയത്താകുമ്പോഴും (കാലത്തും) 《18》 وَلَهُ അവനുതന്നെ الْحَمْدُ സ്തുതി, സ്തോത്രം فِي السَّمَاوَاتِ ആകാശങ്ങളിൽ وَالْأَرْضِ ഭൂമിയിലും وَعَشِيًّا സായാഹ്നവേളയിലും, (സായം കാലത്തും) وَحِينَ تُظْهِرُونَ നിങ്ങൾ മധ്യാഹ്നവേളയിലാകുമ്പോഴും (ഉച്ചസമയത്തും)

---

سُبْحَانَ اللَّهِ(സുബ്ഹാനല്ലാഹി) എന്ന വാക്കിന് 'അല്ലാഹുവിന്റെ പരിശുദ്ധതയെ പ്രകീർത്തനം ചെയ്യുക' എന്ന് നിർദേശ രൂപത്തിലും, 'പ്രകീർത്തനം ചെയ്യുന്നു' എന്ന് വാർത്താരൂപത്തിലും അർഥം വരാവുന്നതാകുന്നു. *(*)* ഏതർഥം കല്പിച്ചാലും പ്രസ്തുത നാലു സമയങ്ങളിലും മനുഷ്യൻ അല്ലാഹുവിന്റെ സ്തുതികീർത്തനങ്ങൾ നടത്തേണ്ടതുണ്ടെന്നാണ് ഈ വചനങ്ങൾ ചൂണ്ടിക്കാട്ടുന്നത്. ഈ ആശയം അല്പാൽപ വ്യത്യാസത്തോടുകൂടി മറ്റു പല സ്ഥലത്തും ഖുർആനിൽ ആവർത്തിച്ചുകാണാം. (ത്വാഹാ. 130; ഇസ്റാഉ് 78; ഇൻസാൻ 25,26 മുതലായവ നോക്കുക)

അല്ലാഹുവിന് സ്തോത്രകീർത്തനങ്ങൾ നടത്തുവാനും, അവന്റെ മഹത്വത്തെ വാഴ്ത്തു

---

***(*)* سبحان എന്ന പദം سبح എന്ന ക്രിയയുടെ ധാതുരൂപത്തിൽ (مصدر)ആണെങ്കിലും ക്രിയയുടെയും നാമത്തിന്റെയും, അർഥത്തിലും അത് ഉപയോഗിക്കപ്പെടാറുണ്ട്. ചിലപ്പോൾ ആശ്ചര്യ (تعجب)ത്തെയും, വേറെ ചിലപ്പോൾ മഹത്വ (تعظيم)ത്തെയും കുറിക്കുകയും ചെയ്യും. എല്ലാം സന്ദർഭം കൊണ്ട് മനസ്സിലാക്കേണ്ടതാകുന്നു.***

വാനും, ഏതവസരത്തിലും മനുഷ്യൻ ബാധ്യസ്ഥനത്രെ. പക്ഷേ, അവന്റെ പരിസ്ഥിതികളും ജീവിതരീതിയും കണക്കിലെടുക്കുമ്പോൾ, എല്ലാ സമയവും അതിനായി വിനിയോഗിക്കുവാൻ അവന് പ്രയാസമായിത്തീരുന്നു. അതുകൊണ്ട് ചില പ്രത്യേക സമയങ്ങളിൽ ആ കടമ നിർവ്വഹിച്ചുകൊള്ളണമെന്ന് ആജ്ഞാപിക്കപ്പെട്ടിരിക്കുകയാണ്. മനുഷ്യന്റെ സാധാരണ ദിനചര്യകളും, ജോലി സമയങ്ങളും, വിശ്രമവേളകളും പരിഗണിക്കുമ്പോഴും, അനുദിനം രാപ്പകലുകളിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന പ്രകൃതിമാറ്റങ്ങൾ പരിഗണിക്കുമ്പോഴും ആ നാല് പ്രത്യേക സമയങ്ങൾ നിശ്ചയിക്കപ്പെട്ടിട്ടുള്ളത് വളരെ യുക്തവും പ്രായോഗികവുമായിട്ടുണ്ടെന്ന് കാണാം.

ദൈവകീർത്തനത്തിന്റെ വിവിധ രൂപങ്ങൾ അടങ്ങുന്നതും ആരാധനാകർമങ്ങളിൽ ഏറ്റവും പ്രധാനപ്പട്ടതുമായ നിർബന്ധ നമസ്കാരങ്ങൾ ആ സമയങ്ങളിൽ തന്നെ നിർബന്ധമാക്കിയിട്ടുള്ളതും അതുകൊണ്ടുതന്നെയാണ്. 1-ാമത്തെ സമയം അസ്തമയ സന്ധ്യാവേള (حِينَ تُمۡسُونَ)യാണല്ലോ. സൂര്യാസ്തമയം കഴിഞ്ഞ ഉടനെ നിർവഹിക്കേണ്ടുന്ന 'മഗ്‌രിബ്' നമസ്കാരവും അല്പസമയം കൂടി താമസിച്ചശേഷം പാതിരാക്കുമുമ്പായി നിർവഹിക്കേണ്ടതുള്ള 'ഇശാ' നമസ്കാരവും ഈ സമയത്താകുന്നു. 2- ാമത് പറഞ്ഞ സമയം പ്രഭാതവേള (حِينَ تُصۡبِحُونَ)യാണ്. ഇതാണ് 'സ്വുബ്ഹ്' നമസ്കാരത്തിന്റെ സമയം. 3-ാമത്തേത് സായാഹ്ന(عَشِيًّا) സമയമാണ്. ഇത് 'അസ്വ്ർ' നമസ്കാരത്തിനുള്ള സമയവുമാകുന്നു. 4-ാമത്തേതു മധ്യാഹ്നവേള. (حِينَ تُظۡهِرُونَ) ഇത് 'ളുഹ്റി'ന്റെ സമയവുമത്രെ. ഓരോ സമയവും നിശ്ചയിക്കപ്പെട്ടതിൽ അടങ്ങിയ യുക്തിരഹസ്യങ്ങൾ വിശദീകരിക്കുന്ന പക്ഷം അത് വളരെ ദീർഘിച്ചുപോകുന്നതാണ്.

നിർബന്ധ നമസ്കാരങ്ങൾ അഞ്ചെണ്ണമാണെന്നോ, ഓരോന്നിന്റെയും സമയവും രൂപങ്ങളും ഇന്നിന്നതാണെന്നോ ക്വുർആനിൽ വ്യക്തമായി പ്രസ്താവിച്ചിട്ടില്ല. അതേസമയത്ത് നമസ്കാരത്തിന്റെ പ്രധാന വശങ്ങൾ മുഴുവനും ക്വുർആന്റെ പല ഭാഗങ്ങളിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ടുതാനും. നബിﷺയുടെ ചര്യയിൽ നിന്നും വചനങ്ങളിൽ നിന്നുമാണ് നിലവിലുള്ള നമസ്കാരക്രമം മുസ്‌ലിം ലോകം അന്നു മുതൽ ഇന്നുവരെ അംഗീകരിച്ചു വന്നിട്ടുള്ളത്. വിശദാംശങ്ങളിൽ കേവലം നിസ്സാരമായ ചില അഭിപ്രായ വ്യത്യാസങ്ങൾ കാണപ്പെട്ടേക്കാമെങ്കിലും പ്രായോഗിക രംഗത്ത് എല്ലാ മുസ്‌ലിംകളും ഒരേ രൂപത്തിൽ തന്നെ അത് ആചരിച്ചുവരുന്നു. മൗലികമോ, പ്രധാനപ്പെട്ടതോ ആയ ഒരു വിഷയത്തിലും അവർക്കിടയിൽ പക്ഷാന്തരമില്ല. അവയത്രയും ഇസ്‌ലാമിൽ അനിവാര്യമായി അറിയപ്പെട്ടതത്രെ. എനി, നിർബന്ധ നമസ്കാരങ്ങളുടെ എണ്ണത്തിലോ, സമയങ്ങളിലോ പ്രത്യക്ഷരൂപത്തിലോ ഏതെങ്കിലും വിഭാഗക്കാർക്ക്- അവർ മുസ്‌ലിംകൾ എന്ന പേരിൽ അറിയപ്പെടുന്നവരാണെങ്കിലും ശരി- ഭിന്നാഭിപ്രായം കാണുന്നുണ്ടെങ്കിൽ, അവർ നബിചര്യക്കും നബിവചനങ്ങൾക്കും പൂർണമായോ, ഭാഗികമായോ സ്ഥാനം കല്പിക്കാത്തവരാണെന്ന് മനസ്സിലാക്കണം. ഇങ്ങിനെയുള്ളവർ ഇസ്‌ലാമിൽ ശരിയായ അംഗത്വം അർഹിക്കാത്തവരാണെന്ന വസ്തുത ക്വുർആന്റെ അനേകം പ്രസ്താവനകളിൽ നിന്ന് വ്യക്തമായിട്ടുള്ളതുമാകുന്നു.

يُخۡرِجُ ٱلۡحَيَّ مِنَ ٱلۡمَيِّتِ وَيُخۡرِجُ

**﴾19﴿ അവൻ നിർജീവമായതിൽ നിന്ന് ജീവിയെ പുറത്തുവരുത്തുന്നു. ജീവിയിൽ നിന്ന് നിർജീവമായതിനെയും പുറത്തുവരുത്തുന്നു.**

ٱلْمَيِّتَ مِنَ ٱلْحَىِّ وَيُحْىِ ٱلْأَرْضَ بَعْدَ مَوْتِهَا ۚ وَكَذَٰلِكَ تُخْرَجُونَ ﴿١٩﴾

**ഭൂമി നിർജീവമായതിന് ശേഷം അതിനെ ജീവിപ്പിക്കുകയും ചെയ്യു ന്നു. അപ്രകാരം തന്നെ, നിങ്ങളും (മരണ ശേഷം) പുറത്ത് കൊണ്ടുവരപ്പെടും.**

---

《19》 يُخْرِجُ അവൻ പുറത്ത് വരുത്തുന്നു الْحَيَّ ജീവിയെ, ജീവനുള്ള വസ്തുവെ مِنَ الْمَيِّتِ നിർജീവമായതിൽ നിന്ന്. وَيُخْرِجُ പുറത്തുവരുത്തുകയും ചെയ്യുന്നു الْمَيِّتَ നിർജീ വമായതിനെ مِنَ الْحَيِّ ജീവനുള്ളതിൽ നിന്ന് وَيُحْيِي അവൻ ജീവിപ്പിക്കുകയും ചെയ്യുന്നു. الأَرْضَ ഭൂമിയെ بَعْدَ مَوْتِهَا അതിന്റെ മരണത്തിന് (നിർജീവാവസ്ഥക്ക്) ശേഷം وَكَذَٰلِكَ അപ്ര കാരം തന്നെ تُخْرَجُونَ നിങ്ങളും പുറത്തുവരുത്തപ്പെടുന്നു, വെളിക്ക് കൊണ്ടുവരപ്പെടുന്നു.

---

ഇന്ദ്രിയ ബീജത്തിൽ നിന്ന് മനുഷ്യൻ ഉത്ഭവിക്കുന്നു. മുട്ടയിൽ നിന്ന് പറവകൾ പുറത്തു വരുന്നു. മറിച്ച് മനുഷ്യരിൽ നിന്ന് ഇന്ദ്രിയം പുറത്തുവരുന്നു. പക്ഷിയിൽ നിന്ന് മുട്ടയും. ഇങ്ങിനെ, നിർജീവമായതിൽ നിന്ന് ജീവികളും, ജീവികളിൽ നിന്ന് നിർജീവവസ്തുക്കളും പുറത്തുവരുന്നതിന് എത്രയോ ഉദാഹരണങ്ങൾ നമുക്ക് സുപരിചിതമാണ്. ഉണങ്ങിവ രണ്ടു തരിശും, ഉപയോഗശൂന്യവുമായി കിടക്കുന്ന ഭൂമിയിൽ മഴ വർഷിച്ച ശേഷം സസ്യ ലതാദികളാൽ അത് ജീവസ്സുള്ളതും, ചൈതന്യമുള്ളതുമായി മാറുന്നു. ഇതേപ്രകാരം തന്നെ യാണ് മനുഷ്യന്റെ മരണാനന്തര സ്ഥിതിയും. അവൻ മരണമടഞ്ഞശേഷം വീണ്ടും ജീവിപ്പിക്ക പ്പെടുമെന്നും അതിൽ അസാംഗത്യമായി ഒന്നുമില്ലെന്നും ഉള്ളതിന് ഇതെല്ലാം തെളിവാണ്. മാത്രമല്ല, മനുഷ്യന്റെ ഉത്ഭവവും, അവന്റെ പ്രകൃതിയും, മറ്റു പലതും അതിന് തെളിവു നൽകുന്നു. നോക്കുക:-

## വിഭാഗം - 3

وَمِنْ ءَايَـٰتِهِۦٓ أَنْ خَلَقَكُم مِّن تُرَابٍ ثُمَّ إِذَآ أَنتُم بَشَرٌ تَنتَشِرُونَ ﴿٢٠﴾

**《20》 അവന്റെ ദൃഷ്ടാന്തങ്ങളിൽപെ ട്ടതാണ്, മണ്ണിൽ നിന്ന് നിങ്ങളെ അവൻ സൃഷ്ടിച്ചിരിക്കുന്നത്. പിന്നീട് നിങ്ങളതാ (ഭൂമിയിൽ) വ്യാപിച്ചുകൊ ണ്ടിരിക്കുന്ന മനുഷ്യരായിരിക്കുന്നു!**

وَمِنْ ءَايَـٰتِهِۦٓ أَنْ خَلَقَ لَكُم مِّنْ أَنفُسِكُمْ أَزْوَٰجًا لِّتَسْكُنُوٓا۟ إِلَيْهَا

**《21》 അവന്റെ ദൃഷ്ടാന്തങ്ങളിൽപെ ട്ടതുതന്നെയാണ്, നിങ്ങളിൽ നിന്ന് തന്നെ നിങ്ങൾക്ക് ഇണകളെ (ഭാര്യ മാരെ) അവൻ സൃഷ്ടിച്ചു തന്നിട്ടു ള്ളതും. നിങ്ങൾ അവരുടെ അടുക്കൽ സമാ ധാനമടയുവാൻ വേണ്ടി.**

وَجَعَلَ بَيْنَكُم مَّوَدَّةً وَرَحْمَةً ۚ إِنَّ فِي ذَٰلِكَ لَآيَاتٍ لِّقَوْمٍ يَتَفَكَّرُونَ ﴿٢١﴾

**നിങ്ങൾക്കിടയിൽ അവൻ സ്നേഹബന്ധവും, കാരുണ്യവും ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു. നിശ്ചയമായും അതിൽ ചിന്തിക്കുന്ന ജനങ്ങൾക്ക് പല ദൃഷ്ടാന്തങ്ങളുണ്ട്.**

وَمِنْ آيَاتِهِ خَلْقُ السَّمَاوَاتِ وَالْأَرْضِ وَاخْتِلَافُ أَلْسِنَتِكُمْ وَأَلْوَانِكُمْ ۚ

**﴾22﴿ അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതുതന്നെയാണ്, ആകാശങ്ങളെയും ഭൂമിയെയും സൃഷ്ടിച്ചതും, നിങ്ങളുടെ ഭാഷകളും, നിങ്ങളുടെ വർണങ്ങളും വ്യത്യസ്തമായിരിക്കുന്നതും.**

إِنَّ فِي ذَٰلِكَ لَآيَاتٍ لِّلْعَالِمِينَ ﴿٢٢﴾

**നിശ്ചയമായും, അറിവുള്ളവർക്ക് അതിൽ പല ദൃഷ്ടാന്തങ്ങളുമുണ്ട്.**

---

﴾20﴿ وَمِنْ آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതാണ് أَنْ خَلَقَكُمْ നിങ്ങളെ അവൻ സൃഷ്ടിച്ചത് مِنْ تُرَابٍ മണ്ണിൽ നിന്ന് ثُمَّ പിന്നീട് إِذَا أَنْتُمْ നിങ്ങളതാ, എന്നിട്ട് നിങ്ങൾ بَشَرٌ മനുഷ്യർ (ആയിരിക്കുന്നു) تَنْتَشِرُونَ വ്യാപിച്ചുകൊണ്ടിരിക്കുന്ന, പരന്നുകിടക്കുന്ന ﴾21﴿ وَمِنْ آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതാണ് أَنْ خَلَقَ അവൻ സൃഷ്ടിച്ചിരിക്കുന്നത് لَكُمْ നിങ്ങൾക്ക് مِنْ أَنْفُسِكُمْ നിങ്ങളിൽ നിന്ന് തന്നെ (നിങ്ങളുടെ വർഗത്തിൽ നിന്ന്) أَزْوَاجًا ഇണകളെ (ഭാര്യമാരെ) لِتَسْكُنُوا നിങ്ങൾ സമാധാനപ്പെടുവാൻ, അടങ്ങുവാൻ إِلَيْهَا അവരിലേക്ക് (അവരുടെ അടുക്കൽ) وَجَعَلَ അവൻ ആക്കുക (ഏർപ്പെടുത്തുക)യും ചെയ്തു بَيْنَكُمْ നിങ്ങൾക്കിടയിൽ مَوَدَّةً സ്നേഹബന്ധം وَرَحْمَةً കരുണയും إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ لِقَوْمٍ ഒരു ജനതക്ക് يَتَفَكَّرُونَ ചിന്തിക്കുന്ന ﴾22﴿ وَمِنْ آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടത് തന്നെ خَلْقُ السَّمَاوَاتِ ആകാശങ്ങളെ സൃഷ്ടിച്ചത് وَالْأَرْضِ ഭൂമിയെയും وَاخْتِلَافُ വ്യത്യാസപ്പെട്ടതും أَلْسِنَتِكُمْ നിങ്ങളുടെ ഭാഷകൾ وَأَلْوَانِكُمْ നിങ്ങളുടെ വർണങ്ങളും إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ لِلْعَالِمِينَ അറിവുള്ളവർക്ക്

---

ഇവിടെ 'ലാമി' നു അകാരം (فتح) കൊടുത്തു, (عالمين) എന്നും വായനയുണ്ട്. അപ്പോൾ, 'ലോകർക്ക് ദൃഷ്ടാന്തങ്ങളുണ്ട്' എന്ന് അർഥമായിരിക്കും.

ഒരേ മാതാപിതാക്കളിൽനിന്ന് ഉത്ഭവിച്ച മനുഷ്യൻ പെറ്റുപെരുകി ഇന്ന് ഭൂലോകം മുഴുവനും വ്യാപിച്ചു കിടക്കുന്നു. ഇതിനിടയ്ക്ക് എത്രയെത്ര കോടി മനുഷ്യൻ മൺമറഞ്ഞുപോയിരിക്കുമെന്ന് അല്ലാഹുവിനേ അറിഞ്ഞുകൂടൂ. ഇവരെല്ലാവരും മനുഷ്യപ്രകൃതിയിലും, ആകൃതിയിലും യോജിക്കുന്നുവെങ്കിലും വ്യക്തികളുടെ രൂപത്തിലും, ശബ്ദത്തിലും, ഭാഷണ

ശൈലിയിലും വ്യത്യസ്തരായിരിക്കും. അതുപോലെതന്നെ, കറുത്തവർ, വെളുത്തവർ എന്നിങ്ങനെയുള്ള വർഗത്തിൽപ്പെട്ടവരെന്ന് പറയപ്പെടുന്ന വ്യക്തികൾപോലും പരസ്പരം വർണവ്യത്യാസമുള്ളവരാണ്. എനി രൂപങ്ങൾ നോക്കുകയാണെങ്കിൽ, ഒരാളെപ്പോലെ മറ്റൊരാളില്ലതന്നെ. അതുകൊണ്ടാണ് മനുഷ്യർ തമ്മിൽ തമ്മിൽ തിരിച്ചറിയുന്നതും. എല്ലാവരും എല്ലാ വിഷയത്തിലും തികച്ചും സാമ്യമുള്ളവരായിരുന്നുവെങ്കിൽ ലോകത്ത് നേരിടാവുന്ന ബുദ്ധിമുട്ടുകൾ വിവരിക്കുവാൻ പ്രയാസമത്രെ. ആദ്യമനുഷ്യൻ സംസാരിച്ച ഭാഷ തന്നെയായിരിക്കണം അദ്ദേഹത്തിന്റെ ആദ്യസന്തതികളും സംസാരിച്ചിരിക്കുക. എന്നാൽ പിന്നീട് സന്താനപരമ്പരകൾ വർധിച്ചതോടുകൂടി കാലാന്തരത്തിൽ ഭാഷകളും വർധിച്ചുവന്നു. ഇന്ന് ഭൂമിയിൽ അയ്യായിരത്തിൽപരം മനുഷ്യഭാഷകൾ ഉപയോഗിക്കപ്പെടുന്നുവത്രെ. (*) ഇവരെയെല്ലാം ഈ വിധം സൃഷ്ടിച്ച് കൈകാര്യം നടത്തിവരുന്ന സ്രഷ്ടാവ് പരമശക്തനും, അതിമഹാനുംതന്നെ! മനുഷ്യരിൽ മാത്രം നിലകൊള്ളുന്നതും, പ്രഥമദൃഷ്ട്യാ എല്ലാവർക്കും കണ്ടറിയാവുന്നതുമായ ഇത്തരം വസ്തുതകൾ - ഓരോന്നും - അവന്റെ ശക്തിമാഹാത്മ്യങ്ങൾക്ക് തെളിവല്ലയോ? നിശ്ചയമായും അതെ.

وَمِنْ ءَايَـٰتِهِۦ مَنَامُكُم بِٱلَّيْلِ وَٱلنَّهَارِ وَٱبْتِغَآؤُكُم مِّن فَضْلِهِۦٓ ۚ

**《23》 അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതുതന്നെയാണ്, നിങ്ങൾ രാത്രിയും, പകലും ഉറങ്ങുന്നതും, അവന്റെ അനുഗ്രഹത്തിൽ നിന്ന് നിങ്ങൾ (ഉപജീവനമാർഗം) അന്വേഷിക്കുന്നതും.**

إِنَّ فِى ذَٰلِكَ لَـَٔايَـٰتٍ لِّقَوْمٍ يَسْمَعُونَ ﴿٢٣﴾

**നിശ്ചയമായും, അതിൽ കേൾക്കുന്ന ജനങ്ങൾക്ക് പല ദൃഷ്ടാന്തങ്ങളുണ്ട്.**

وَمِنْ ءَايَـٰتِهِۦ يُرِيكُمُ ٱلْبَرْقَ خَوْفًا وَطَمَعًا وَيُنَزِّلُ مِنَ ٱلسَّمَآءِ مَآءً فَيُحْىِۦ بِهِ ٱلْأَرْضَ بَعْدَ مَوْتِهَآ ۚ

**《24》 അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതുതന്നെയാണ്. (നിങ്ങൾക്ക്) ഭയപ്പാടും പ്രത്യാശയുമായിക്കൊണ്ട് അവൻ നിങ്ങൾക്ക് മിന്നൽ കാണിച്ചുതരുന്നതും; ആകാശത്ത്നിന്ന് വെള്ളം ഇറക്കി അത് മൂലം ഭൂമിയെ-അതിന്റെ നിർജ്ജീവാവസ്ഥക്കു ശേഷം- ജീവിപ്പിക്കുന്നതും.**

---

***(*) യൂറോപ്പിൽ ഏറെക്കുറെ 580 ഉം, ഏഷ്യയിൽ 900 ഉം, ആഫ്രിക്കയിൽ 275 ഉം, അമേരിക്കയിൽ 1600 ഉം, ഭാഷകളുണ്ടെന്ന് കാണുന്നു. ഇന്ത്യയിലും പാക്കിസ്ഥാനിലും 200 ഓളം ഭാഷകളാണുള്ളത്. വനവാസികളും, മരുഭൂവാസികളും അവർക്കിടയിൽ ഉപയോഗിക്കുന്ന പല ഭാഷകളു, ഉപഭാഷകളും ഇതിന് പുറമെയും!***

إِنَّ فِي ذَٰلِكَ لَأَيَٰتٍ لِّقَوۡمٍ يَعۡقِلُونَ ﴿٢٤﴾

**നിശ്ചയമായും, ബുദ്ധികൊടുക്കുന്ന ജനങ്ങൾക്ക് അതിൽ പല ദൃഷ്ടാന്തങ്ങളുമുണ്ട്.**

---

﴾23﴿ وَمِنۡ آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതാണ് مَنَامُكُم നിങ്ങളുടെ ഉറക്ക് بِاللَّيۡلِ രാത്രിയിൽ وَالنَّهَارِ പകലും وَابۡتِغَاؤُكُم നിങ്ങൾ അന്വേഷിക്കുന്നതും مِن فَضۡلِهِ അവന്റെ അനുഗ്രഹത്തിൽ നിന്ന് إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ لِقَوۡمٍ ഒരു ജനതക്ക് يَسۡمَعُونَ കേൾക്കുന്ന. ﴾24﴿ وَمِنۡ آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതാണ് يُرِيكُمُ അവൻ നിങ്ങൾക്ക് കാണിച്ച് തരുന്നുവെന്നത് الۡبَرۡقَ മിന്നൽ خَوۡفًا ഭയപ്പാടായിക്കൊണ്ട്, ഭയത്തിന്നായി وَطَمَعًا പ്രത്യാശയായും, ആശക്കും وَيُنَزِّلُ അവൻ ഇറക്കുന്നുവെന്നതും مِنَ السَّمَاءِ ആകാശത്തുനിന്ന് مَاءً വെള്ളം فَيُحۡيِي എന്നിട്ടവൻ ജീവിപ്പിക്കുന്നു بِهِ അതുകൊണ്ട്, അതുമൂലം الۡأَرۡضَ ഭൂമിയെ بَعۡدَ مَوۡتِهَا അതിന്റെ മരണത്തിന് (നിർജീവതക്ക്) ശേഷം إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ, ലക്ഷ്യങ്ങൾ لِقَوۡمٍ يَعۡقِلُونَ ബുദ്ധികൊടുക്കുന്ന (മനസ്സിരുത്തുന്ന) ജനങ്ങൾക്ക്

---

മിന്നലേറ്റു അപായം പിണഞ്ഞേക്കുമോ എന്ന ഭയവും, അതോടൊപ്പം മഴ പെയ്തേക്കുമെന്ന പ്രതീക്ഷയുമാണ് 'ഭയപ്പാടും പ്രത്യാശയുമായിക്കൊണ്ട്' (خَوۡفًا وَطَمَعًا) എന്ന് പറഞ്ഞതിന്റെ താൽപര്യം. ആകാശഭൂമികൾക്കിടയിലും മനുഷ്യർക്കിടയിലും നിത്യേന നടന്നുകൊണ്ടിരിക്കുന്ന വിവിധ ദൃഷ്ടാന്തങ്ങളെക്കുറിച്ച് ഓർമ്മപ്പെടുത്തിയശേഷം പ്രപഞ്ചത്തിന്റെ ഒന്നാകെയുള്ള നിലനിൽപിനെക്കുറിച്ചും ചിന്തിക്കുവാൻ ആഹ്വാനം ചെയ്തുകൊണ്ട് അവയിൽ നിന്നെല്ലാം സ്പഷ്ടമായി മനസ്സിലാക്കാവുന്ന ചില യാഥാർഥ്യങ്ങൾ അടുത്ത വചനങ്ങളിൽ അല്ലാഹു മനുഷ്യന്റെ മുമ്പിൽ വെക്കുന്നു. കഴിഞ്ഞ നാല് വചനങ്ങളുടെയും അവസാനത്തെ വാക്യങ്ങൾ പ്രത്യേകം ഒന്ന് ശ്രദ്ധിച്ചു നോക്കുക. മേൽ പ്രസ്താവിച്ച ഓരോ ദൃഷ്ടാന്തത്തിലും അടങ്ങിയ പാഠങ്ങൾ മനസ്സിലാക്കുവാനും, അവയുടെ അടിസ്ഥാനത്തിൽ ജീവിതം നയിക്കുവാനും സാധിക്കേണമെങ്കിൽ ചില ഉപാധികൾ ആവശ്യമാണെന്ന് അവ ചൂണ്ടിക്കാട്ടുന്നു. അതെ, മനുഷ്യൻ ചിന്തിക്കണം, അവന് അറിവുണ്ടായിരിക്കണം, പറയുന്ന കാര്യം അവൻ ശ്രദ്ധ കൊടുത്തു കേൾക്കണം, ബുദ്ധി ഉപയോഗപ്പെടുത്തുകയും വേണം. ഇല്ലാത്തപക്ഷം മനുഷ്യനും ആടുമാടുകളും തമ്മിൽ വ്യത്യാസമില്ലതന്നെ. അല്ല, അവയെക്കാൾ മോശക്കാരനായിരിക്കും മനുഷ്യൻ. (أُوْلَٰٓئِكَ كَٱلۡأَنۡعَٰمِ بَلۡ هُمۡ أَضَلُّ- الاعراف :١٧٩)

وَمِنۡ ءَايَٰتِهِۦٓ أَن تَقُومَ ٱلسَّمَآءُ وَٱلۡأَرۡضُ بِأَمۡرِهِۦۚ ثُمَّ إِذَا دَعَاكُمۡ

**﴾25﴿ അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടത് തന്നെയാണ്, അവന്റെ കല്പന പ്രകാരം ആകാശവും ഭൂമിയും നിലനിന്നു വരുന്നതും, പിന്നീട് ഭൂമിയിൽ നിന്ന് നിങ്ങളെ അവൻ ഒരൊറ്റ വിളി**

دَعۡوَةٗ مِّنَ ٱلۡأَرۡضِ إِذَآ أَنتُمۡ تَخۡرُجُونَ ﴿٢٥﴾

വിളിച്ചാൽ അപ്പോൾ നിങ്ങളതാ, പുറത്തുവരുന്നതാണ്!

وَلَهُۥ مَن فِي ٱلسَّمَٰوَٰتِ وَٱلۡأَرۡضِۖ كُلّٞ لَّهُۥ قَٰنِتُونَ ﴿٢٦﴾

《26》 ആകാശങ്ങളിലും, ഭൂമിയിലുമുള്ളവർ (മുഴുവനും) അവന്റേതാകുന്നു; എല്ലാവരും അവന് കീഴടങ്ങുന്നവരത്രെ.

---

《25》 وَمِنۡ آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതുതന്നെ أَنۡ تَقُومَ നിലനിൽക്കുന്നത് السَّمَاءُ ആകാശം وَالأَرۡضُ ഭൂമിയും بِأَمۡرِهِ അവന്റെ കൽപനപ്രകാരം ثُمَّ പിന്നീട് إِذَا دَعَاكُمۡ അവൻ നിങ്ങളെ വിളിച്ചാൽ دَعۡوَةً ഒരു വിളി مِنَ الأَرۡضِ ഭൂമിയിൽ നിന്ന് إِذَا أَنتُمۡ അപ്പോൾ നിങ്ങളതാ تَخۡرُجُونَ പുറത്ത് വരുന്നു. 《26》 وَلَهُ അവന്നുള്ളതാണ് مَن فِي السَّمَاوَاتِ ആകാശങ്ങളിലുള്ളവർ وَالأَرۡضِ ഭൂമിയിലും كُلٌّ എല്ലാവരും لَهُ അവന് قَانِتُونَ കീഴൊതുങ്ങിയവരാണ്, കീഴടങ്ങുന്നവരാണ്.

---

യാതൊരു തൂണും, പിടിയും, കൂടാതെ ഈ മഹാപ്രപഞ്ചം അതിന്റേതായ ചിട്ടയും വ്യവസ്ഥയും അനുസരിച്ച് കറങ്ങിക്കൊണ്ടിരിക്കുന്നു. ഭൂമി ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു. മേഘവും വായുവും അതിനുമീതെ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ചന്ദ്രൻ അതിനു ചുറ്റും തിരിഞ്ഞുകൊണ്ടിരിക്കുന്നു. ഇവയെല്ലാം ചേർന്നു- മറ്റു ചില ഉപഗ്രഹങ്ങളെപ്പോലെ- സൂര്യഗോളത്തെ വൃത്തം വെച്ചുകൊണ്ടിരിക്കുന്നു. സൂര്യനും, സൂര്യകുടുംബവും ചേർന്നു ആയിരക്കണക്കിലുള്ള ഇതര സൂര്യകുടുംബങ്ങളോടൊപ്പം വേറെ ഏതോ അതിബൃഹത്തായ ചില ഉന്നങ്ങളിൽ കറങ്ങിക്കൊണ്ടിരിക്കുന്നു. ഓരോന്നിലും സ്ഥിതി ചെയ്യുന്ന വസ്തുക്കളുടെ സൃഷ്ടി രഹസ്യങ്ങളെയോ, അതതിൽ നടമാടിക്കൊണ്ടിരിക്കുന്ന നിത്യസംഭവങ്ങളെയോ സംബന്ധിച്ചും സ്വന്തം പാർപ്പിടമായ ഭൂമിയെക്കുറിച്ചും അല്പജ്ഞനായ മനുഷ്യന് ഒരു എത്തുംപിടിയുമില്ലതന്നെ. ഒരു വിഘ്നവും പറ്റാതെ ഇതെല്ലാം വ്യവസ്ഥാപിതമായ നിലയിൽ സൃഷ്ടിച്ചു നിലനിർത്തി നിയന്ത്രിച്ചുപോരുന്ന സ്രഷ്ടാവ്, കേവലം നിസ്സാരമായ ഈ ഭൂമിയുടെ നിശ്ചിത കാലാവധി എത്തുമ്പോൾ, അതിലെ നിവാസികളെ ആകമാനം നശിപ്പിക്കുകയും അനന്തരം അവനുദ്ദേശിക്കുമ്പോൾ ഒരൊറ്റ വിളി വിളിച്ചു അവരെയെല്ലാം അവന്റെ മുമ്പിൽ ഹാജരാക്കുകയും ചെയ്യുന്നു.

إِن كَانَتۡ إِلاَّ صَيۡحَةً وَاحِدَةً فَإِذَا هُمۡ جَمِيعٌ لَّدَيۡنَا مُحۡضَرُونَ– يس : ٥٣

(അത് ഒരൊറ്റ അട്ടഹാസമല്ലാതെ-മറ്റൊന്നും ആയിരിക്കില്ല. അപ്പോഴേക്കും അവർ മുഴുവനും തന്നെ നമ്മുടെ അടുക്കൽ ഹാജരാക്കപ്പെടുന്നവരായിരിക്കും)

അല്ലാഹുവിന്റെ നിയമനിശ്ചയങ്ങൾക്ക് വിധേയമായിട്ടല്ലാതെ ജീവിതം, മരണം, രോഗം, ആരോഗ്യം, സുഖം, ദുഃഖം, അടക്കം, ഇളക്കം, കറക്കം ആദിയായ ഏതും സംഭവിക്കുന്നില്ല. എല്ലാം അവന്റെ നിയന്ത്രണത്തിന് വിധേയമാണ്. അതിനെ അതിലംഘിക്കുവാനോ, അതിൽ നിന്ന് കുതറിപ്പോകുവാനോ ഒരാൾക്കും സാധ്യമല്ല. താൽക്കാലികമായ ചില അഭിപ്രായ സ്വാതന്ത്ര്യങ്ങൾ അല്ലാഹു നൽകിയിരിക്കുന്നതിന്റെ അടിസ്ഥാനത്തിൽ അവന്റെ വിധി വിലക്കുകൾ അനു

സരിക്കാത്ത എത്രയോ ആളുകളുണ്ടെന്നത് വാസ്തവം തന്നെ. എന്നാൽ അതെല്ലാം അവൻ ശരിക്കും കണ്ടറിഞ്ഞുകൊണ്ടിരിക്കുകയാണ്. ആ സ്വാതന്ത്ര്യം അവസാനിക്കുന്നതോടുകൂടി അവരുടെ ആ കഴിവും അവസാനിക്കുന്നു. അല്ലാഹുവിന്റെ ശിക്ഷാ നടപടികൾക്ക് അവർ തികച്ചും കീഴടങ്ങേണ്ടി വരുകയും ചെയ്യുന്നു.

وَهُوَ ٱلَّذِى يَبۡدَؤُاْ ٱلۡخَلۡقَ ثُمَّ يُعِيدُهُۥ وَهُوَ أَهۡوَنُ عَلَيۡهِۚ وَلَهُ ٱلۡمَثَلُ ٱلۡأَعۡلَىٰ فِى ٱلسَّمَـٰوَٰتِ وَٱلۡأَرۡضِۚ وَهُوَ ٱلۡعَزِيزُ ٱلۡحَكِيمُ ﴿٢٧﴾

**《27》 അവൻ തന്നെയാണ് സൃഷ്ടിയെ ആദ്യമുണ്ടാക്കുന്നവൻ. പിന്നീട് അവൻ അത് ആവർത്തിക്കുന്നു. അതാകട്ടെ, അവന്റെമേൽ വളരെ എളിയ കാര്യവുമാണ്. ആകാശങ്ങളിലും, ഭൂമിയിലും അത്യുന്നതമായ ഉപമ അവനുണ്ട് താനും. അവൻ പ്രതാപശാലിയാണ്. അഗാധജ്ഞനാണ്.**

---

《27》 وَهُوَ അവനാണ് الَّذِي يَبْدَأُ ആദ്യമായുണ്ടാക്കുന്നവൻ الْخَلْقَ സൃഷ്ടിയെ ثُمَّ يُعِيدُهُ പിന്നീടതിനെ ആവർത്തിക്കുന്നു. മടക്കിയുണ്ടാക്കുന്നു وَهُوَ അതാകട്ടെ أَهْوَنُ വളരെ (ഏറ്റവും) നിസ്സാരമാണ് عَلَيْهِ അവന് وَلَهُ അവനുണ്ട്(താനും) الْمَثَلُ ഉപമ, ഉപമാനം (ഗുണം, നിലപാട്) الأَعْلَى അത്യുന്നതമായ فِي السَّمَاوَاتِ ആകാശങ്ങളിൽ وَالأَرْضِ ഭൂമിയിലും وَهُوَ അവൻ الْعَزِيزُ പ്രതാപശാലിയാണ് الْحَكِيمُ അഗാധജ്ഞനാണ്

---

പരമശൂന്യതയിൽ നിന്ന് വാതകമോ ഹേതുകമോ ആയ ഒന്നും തന്നെയില്ലാത്ത ശുദ്ധ നാസ്തിയിൽ നിന്ന് സൃഷ്ടികളെ ആദ്യം സൃഷ്ടിച്ചുണ്ടാക്കി അസ്തിത്വം നൽകിയ അവന് അവ നശിച്ചശേഷം അവയെ പുനർജീവിപ്പിക്കുവാനുണ്ടോ വല്ല വിഷമവും?! അവന് തുല്യനോ സമനോ ആയി എങ്ങും ആരുമില്ല; പങ്കുകാരോ സഹായകരോ ഇല്ല; ഒന്നിനോടും അവനെ ഉപമിപ്പിക്കുവാനോ താരതമ്യപ്പെടുത്തുവാനോ ഇല്ല. എണ്ണത്തിൽ ഒരുവൻ. ഗുണവിശേഷങ്ങളിൽ ഏകൻ. ഉപമയിൽ നിസ്തുലൻ. ശക്തിപ്രതാപങ്ങളിൽ തുണയില്ല, വിജ്ഞാനത്തിൽ ഇണയുമില്ല. അവൻ പരിപൂർണനൻ! അവൻ പരിശുദ്ധൻ! അതെ, അവൻ മാത്രം പരിപൂർണനും പരമപരിശുദ്ധനും!! അവന്റെ ഏകത്വത്തിന് തെളിവായി ഒരു ഉദാഹരണംകൂടി കാണുക:-

## വിഭാഗം - 4

ضَرَبَ لَكُم مَّثَلًا مِّنۡ أَنفُسِكُمۡۖ هَل لَّكُم مِّن مَّا مَلَكَتۡ أَيۡمَـٰنُكُم مِّن

**《28》 നിങ്ങളിൽ നിന്ന് തന്നെ നിങ്ങൾക്ക് ഒരു ഉപമ അവൻ വിവരിച്ചു തരുകയാണ്; നിങ്ങൾക്ക് നാം നൽകിയിട്ടുള്ള വസ്തുവിൽ നിങ്ങളുടെ വലംകൈ**

شُرَكَآءَ فِي مَا رَزَقْنَـٰكُمْ فَأَنتُمْ فِيهِ سَوَآءٌ تَخَافُونَهُمْ كَخِيفَتِكُمْ أَنفُسَكُمْ ۚ كَذَٰلِكَ نُفَصِّلُ ٱلْـَٔايَـٰتِ لِقَوْمٍ يَعْقِلُونَ ﴿٢٨﴾

**കൾ ഉടമപ്പെടുത്തിയിട്ടുള്ളതിൽ [അടിമകളിൽ] നിന്ന് വല്ല പങ്കുകാരും നിങ്ങൾക്കുണ്ടോ?**

**എന്നിട്ട്, നിങ്ങൾ നിങ്ങളെതന്നെ (പരസ്പരം) ഭയപ്പെടുന്നതുപോലെ, അവരെയും ഭയപ്പെട്ടുകൊണ്ടിരിക്കുമാറ് അതിൽ നിങ്ങൾ (ഇരുകൂട്ടരും) സമന്മാരായിരിക്കുക (-ഇങ്ങിനെ ഉണ്ടാകുമോ?! ബുദ്ധികൊടുക്കുന്ന ജനങ്ങൾക്ക് നാം ഇപ്രകാരം ലക്ഷ്യങ്ങൾ വിവരിച്ചുകൊടുക്കുന്നു. (28)**

ضَرَبَ لَكُم നിങ്ങൾക്ക് അവൻ വിവരിച്ചു തരുകയാണ് مَثَلًا ഒരു ഉപമ مِنْ أَنفُسِكُمْ നിങ്ങളിൽ നിന്നുതന്നെ هَل لَّكُم നിങ്ങൾക്കുണ്ടോ مِن مَّا مَلَكَتْ അധീനപ്പെടുത്തിയ (ഉടമയാക്കിയ) തിൽ നിന്ന് أَيْمَانُكُم നിങ്ങളുടെ വലംകൈകൾ مِن شُرَكَاءَ വല്ല പങ്കുകാരും فِي مَا رَزَقْنَاكُمْ നിങ്ങൾക്ക് നാം നൽകിയതിൽ فَأَنتُمْ എന്നിട്ട് നിങ്ങൾ فِيهِ അതിൽ سَوَاءٌ ഒരുപോലെയാണ്, സമമാണ് تَخَافُونَهُمْ നിങ്ങളവരെ ഭയപ്പെടുന്നു كَخِيفَتِكُمْ നിങ്ങൾ ഭയപ്പെടുന്നതുപോലെ أَنفُسَكُمْ നിങ്ങളെതന്നെ (തമ്മതമ്മിൽ) كَذَٰلِكَ അപ്രകാരം نُفَصِّلُ നാം വിവരിക്കുന്നു الْآيَاتِ ദൃഷ്ടാന്തങ്ങളെ لِقَوْمٍ يَعْقِلُونَ ബുദ്ധികൊടുക്കുന്ന ജനങ്ങൾക്ക്

അല്ലാഹു നിങ്ങളുടെ കൈവശം തന്നിട്ടുള്ള സ്വത്തുക്കളിൽ നിങ്ങളുടെ ഉടമസ്ഥതയിലിരിക്കുന്ന നിങ്ങളുടെ അടിമകളും കൂട്ടവകാശികളായിരിക്കുക. എന്നിട്ട് അവരും നിങ്ങളും ഒരുപോലെ അധികാരത്തിലും കൈകാര്യത്തിലും സമന്മാരായിരിക്കുക, സ്വതന്ത്രരും യജമാനന്മാരുമായ നിങ്ങൾ പരസ്പരം മാനിച്ചും പേടിച്ചുംകൊണ്ടിരിക്കുന്ന പ്രകാരം അവരെയും പേടിക്കുകയും മാനിക്കുകയും ചെയ്യുക, ഇതു സത്യമാണോ? ഒരിക്കലുമല്ല. എന്നിരിക്കെ, അല്ലാഹുവിന്റെ ഉടമാവകാശങ്ങളിൽ എങ്ങിനെയാണ് മറ്റുള്ളവർക്ക്- എല്ലാവരും അവന്റെ ഉടമസ്ഥതയിലുള്ളവരാണല്ലോ-പങ്കുണ്ടാവുക?! എന്നത്രെ ആയത്തിന്റെ താൽപര്യം. മനുഷ്യന്റെ സ്വത്ത് വാസ്തവത്തിൽ അല്ലാഹു നൽകിയതാണ്. അടിമകളുടെ മേലുള്ള മനുഷ്യന്റെ അവകാശം ഒരു സാങ്കേതികമായ അവകാശം മാത്രവുമാണ്. സൃഷ്ടികളാകട്ടെ, അല്ലാഹുവിന്റെ ഉടമത്തത്തിൽ നിന്ന് ഒരു വിധേനയും ഒഴിവാകുന്നവരുമല്ല.

മുശ്രിക്കുകൾ തങ്ങളുടെ ഹജ്ജ് കർമങ്ങളിൽ ഇങ്ങനെ പറയാറുണ്ടായിരുന്ന لاَ شَرِيكَ لَكَ الاَّ شَرِيكاهُوَ لَكَ تَمْلِكُهُ وَمَا مَلَكَ (ഒരു പങ്കുകാരനല്ലാതെ നിനക്ക്-അല്ലാഹുവിന്- പങ്കുകാരില്ല, ആ പങ്കുകാരനും അവന്റെ ഉടമസ്ഥതയിലുള്ളതും നിനക്ക് ഉടമപ്പെടുന്നതും തന്നെയാണ്) തങ്ങൾ ആരാധിച്ചുവരുന്ന വിഗ്രഹത്തെയും, അതിന്റെ പേരിൽ നീക്കിവെച്ച സ്വത്തുക്കളെയും ഉദ്ദേശിച്ചാണ് അവർ ഇങ്ങിനെ പറയുന്നത്. ഈ മുശ്രിക്കുകൾ മാത്രമല്ല, ഇവരെപ്പോലുള്ള എല്ലാ മുശ്രിക്കുകളും ബുദ്ധികൊടുത്തു ആലോചിക്കുന്നപക്ഷം തങ്ങളുടെ വിഡ്ഢിത്തം ഈ ഒരൊറ്റ ഉപമകൊണ്ട് മനസ്സിലാക്കാം എന്നാണ് ആയത്തിന്റെ അവസാ

നവാക്യം ചൂണ്ടിക്കാട്ടുന്നത്.

'വലങ്കൈകൾ ഉടമപ്പെടുത്തിയവർ' (ما ملكت أيمان) എന്ന വാക്കിന്റെ ഉദ്ദേശ്യം അടിമകളാകുന്നു. (ഈ പ്രയോഗത്തെ സംബന്ധിച്ച് സൂറ: മുഅ്മിനൂന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ വായിച്ച വിശദീകരണം ഓർക്കുക) മേൽവിവരിച്ച ദൃഷ്ടാന്തങ്ങൾ വഴി അവിശ്വാസികൾ സത്യം മനസ്സിലാക്കി സത്യവിശ്വാസം സ്വീകരിക്കാത്തതിന് കാരണം അല്ലാഹു ചൂണ്ടിക്കാട്ടുന്നു:

بَلِ ٱتَّبَعَ ٱلَّذِينَ ظَلَمُوٓا۟ أَهْوَآءَهُم بِغَيْرِ عِلْمٍ ۖ

**《29》 പക്ഷേ, അക്രമം പ്രവർത്തിക്കുന്നവർ യാതൊരു അറിവുമില്ലാതെ തങ്ങളുടെ ഇച്ഛകളെ പിൻപറ്റിയിരിക്കുകയാണ്.**

فَمَن يَهْدِى مَنْ أَضَلَّ ٱللَّهُ ۖ وَمَا لَهُم مِّن نَّـٰصِرِينَ ﴿٢٩﴾

**എന്നിരിക്കെ, അല്ലാഹു വഴിപിഴപ്പിച്ചവരെ ആരാണ് സന്മാർഗത്തിലാക്കുക?! അവർക്ക് യാതൊരു സഹായിയുമില്ലതാനും.**

---

《29》 بَلْ പക്ഷേ اتَّبَعَ പിൻപറ്റി, തുടർന്നു الَّذِينَ ظَلَمُوا അക്രമം പ്രവർത്തിക്കുന്നവർ أَهْوَاءَهُمْ തങ്ങളുടെ ഇച്ഛകളെ بِغَيْرِ عِلْمٍ യാതൊരു അറിവുമില്ലാതെ فَمَنْ എന്നിരിക്കെ ആരാണ് يَهْدِي സന്മാർഗം കാണിക്കുന്നത് مَنْ യാതൊരുവർക്ക് أَضَلَّ اللَّهُ അല്ലാഹു വഴിപിഴപ്പിച്ച وَمَا لَهُمْ അവർക്കില്ലതാനും مِنْ نَاصِرِينَ യാതൊരു സഹായികളും, സഹായികളിൽപ്പെട്ട (ആരും)

---

അല്ലാഹുവിന്റെ ഏകത്വം, അവന്റെ ശക്തിമാഹാത്മ്യങ്ങൾ, മരണാനന്തരജീവിതം ആദിയായവയെ പല ദൃഷ്ടാന്തങ്ങൾ മുഖേനയും സ്ഥാപിച്ചശേഷം പ്രകൃതിമതമായ തൗഹീദിന്റെ മതത്തിലേക്ക് അല്ലാഹു മനുഷ്യനെ ക്ഷണിക്കുന്നു:-

فَأَقِمْ وَجْهَكَ لِلدِّينِ حَنِيفًا ۚ فِطْرَتَ ٱللَّهِ ٱلَّتِى فَطَرَ ٱلنَّاسَ عَلَيْهَا ۚ لَا تَبْدِيلَ لِخَلْقِ ٱللَّهِ ۚ

**《30》 ആകയാൽ, ശുദ്ധമനസ്കനായ നിലയിൽ നീ നിന്റെ മുഖത്തെ (ഈ) മതത്തിലേക്ക് ചൊവ്വാക്കി നിർത്തുക: മനുഷ്യരെ അല്ലാഹു യാതൊരു പ്രകൃതിയിലായി സൃഷ്ടിച്ചിരിക്കുന്നുവോ, അല്ലാഹുവിന്റെ ആ പ്രകൃതി (മതം)! അല്ലാഹുവിന്റെ സൃഷ്ടിപ്പിന് മാറ്റമേ ഇല്ല.**

ذَٰلِكَ ٱلدِّينُ ٱلْقَيِّمُ وَلَـٰكِنَّ

**അതത്രെ (വക്രതയില്ലാതെ) ശരിയായി നിലകൊള്ളുന്ന മതം. എങ്കിലും,**

أَكْثَرَ ٱلنَّاسِ لَا يَعْلَمُونَ ﴿٣٠﴾

മനുഷ്യരിൽ അധികമാളും അറിയുന്നില്ല.

۞ مُنِيبِينَ إِلَيْهِ وَٱتَّقُوهُ وَأَقِيمُوا۟ ٱلصَّلَوٰةَ وَلَا تَكُونُوا۟ مِنَ ٱلْمُشْرِكِينَ ﴿٣١﴾

《31》 അവങ്കലേക്ക് [അല്ലാഹുവിങ്കലേക്ക്] മനസ്സ് മടങ്ങിയവരായ നിലയിൽ (അതിനെ അവലംബിച്ചുകൊള്ളുക). അവനെ സൂക്ഷിക്കുകയും, നമസ്കാരം നിലനിറുത്തുകയും ചെയ്യുവിൻ. നിങ്ങൾ 'മുശ്‌രിക്കുകളു' ടെ [പരദൈവവിശ്വാസികളുടെ] കൂട്ടത്തിൽ ആകുകയും അരുത്.

مِنَ ٱلَّذِينَ فَرَّقُوا۟ دِينَهُمْ وَكَانُوا۟ شِيَعًا ۖ

《32》 അതായത്: തങ്ങളുടെ മതത്തെ ഭിന്നിപ്പിക്കുകയും, പല കക്ഷികളായിത്തീരുകയും ചെയ്തവരുടെ കൂട്ടത്തിൽ (ആകരുത്).

كُلُّ حِزْبٍۭ بِمَا لَدَيْهِمْ فَرِحُونَ ﴿٣٢﴾

ഓരോ സംഘവും തങ്ങളുടെ പക്കലുള്ളതിൽ ആഹ്ലാദം കൊള്ളുന്നവരാണ്.

---

《30》 فَأَقِمْ ആകയാൽ നീ നിലനിറുത്തുക وَجْهَكَ നിന്റെ മുഖം لِلدِّينِ മതത്തിലേക്ക് حَنِيفًا ശുദ്ധമനസ്കനായ നിലയിൽ فِطْرَتَ اللهِ അല്ലാഹുവിന്റെ പ്രകൃതി, സൃഷ്ടിപ്പ് الَّتِي فَطَرَ അവൻ പ്രകൃതം ചെയ്ത, സൃഷ്ടിച്ചതായ النَّاسَ മനുഷ്യരെ عَلَيْهَا അത് പ്രകാരം, അതിന്റെമേൽ لَا تَبْدِيلَ മാറ്റം ഇല്ല, പകരമാക്കലില്ല لِخَلْقِ اللهِ അല്ലാഹുവിന്റെ സൃഷ്ടിപ്പിന് ذَٰلِكَ അത്, അതത്രെ الدِّينُ الْقَيِّمُ ശരിയായി നിലനിൽക്കുന്ന (വക്രതയില്ലാത്ത) മതം وَلَٰكِنَّ എങ്കിലും أَكْثَرَ النَّاسِ മനുഷ്യരിൽ അധികമാളും لَا يَعْلَمُونَ അവർ അറിയുന്നില്ല 《31》 مُنِيبِينَ മനസ്സു മടങ്ങിയവരായി, വിനയപ്പെട്ടവരായിട്ട് إِلَيْهِ അവങ്കലേക്ക് وَاتَّقُوهُ നിങ്ങൾ അവനെ സൂക്ഷിക്കുകയും ചെയ്യുവിൻ | وَأَقِيمُوا നിങ്ങൾ നിലനിർത്തുകയും ചെയ്യുവിൻ الصَّلَاةَ നമസ്കാരം | وَلَا تَكُونُوا നിങ്ങൾ ആകുകയും അരുത് مِنَ الْمُشْرِكِينَ മുശ്‌രിക്കുകളിൽപെട്ട (വർ) 《32》 مِنَ الَّذِينَ അതായത് യാതൊരുവരിൽ | فَرَّقُوا അവർ ഭിന്നിപ്പിച്ചിരിക്കുന്നു. دِينَهُمْ തങ്ങളുടെ മതത്തെ | وَكَانُوا അവരാകുകയും ചെയ്തിരിക്കുന്നു شِيَعًا പല കക്ഷികൾ كُلُّ حِزْبٍ എല്ലാ (ഓരോ) സംഘവും بِمَا لَدَيْهِمْ തങ്ങളുടെ പക്കലുള്ളത്കൊണ്ട് فَرِحُونَ ആഹ്ലാദം (അഭിമാനം കൊള്ളുന്നവരാണ്)

---

മനുഷ്യരെ അല്ലാഹു സൃഷ്ടിച്ചിരിക്കുന്നത് പരിശുദ്ധമായ ഒരു പ്രകൃതിയോട്കൂടിയാണ്. ചുറ്റുപാടിന്റെ സമ്മർദ്ദവും പരിതഃസ്ഥിതികളുടെ പ്രേരണയും വിഘാതമല്ലെങ്കിൽ– മനുഷ്യൻ അവന്റെ സാക്ഷാൽ പ്രകൃതിയിൽ വളരുകയാണെങ്കിൽ– ലോകസ്രഷ്ടാവിനെക്കുറിച്ചുള്ള

ബോധത്തിലും, അവന്റെ തൗഹീദിലും അധിഷ്ഠിതമായ സത്യവിശ്വാസം അവനുണ്ടാകാതിരിക്കുകയില്ല. മാനുഷികമായ ധാർമികമൂല്യങ്ങളോട് ഇണങ്ങുന്ന പ്രേരണകളായിരിക്കും അവനിൽ ഉൽഭൂതമാകുന്നതും. അവന്റെ ബുദ്ധിതേടുന്നതും, അവന്റെ നന്മയായി അവൻ കാണുന്നതും അതായിരിക്കും. സ്രഷ്ടാവിന്റെ നിഷേധത്തിനോ, പരദൈവ സങ്കൽപത്തിനോ അവൻ മുതിരുകയില്ല. ഇതേ പ്രകൃതിമതമത്രെ ഇസ്‌ലാം. യാതൊരു വക്രതയും കൂടാതെ, ശുദ്ധമനസ്സോടെ ആ മതത്തിലേക്ക് നേർക്കുനേരെ തിരിഞ്ഞുവരണമെന്നാണ് നിരവധി ദൃഷ്ടാന്തങ്ങൾ നിരത്തിക്കാട്ടിക്കൊണ്ട് അല്ലാഹു മനുഷ്യനെ ആഹ്വാനം ചെയ്യുന്നത്.

ഈ പരിശുദ്ധമായ പ്രകൃതിവിട്ട് മനുഷ്യനെ ഇടവും വലവും തിരിച്ചുവിടുന്നതും, അവരെ വ്യത്യസ്ത മതക്കാരും ജാതികളുമാക്കി തരംതിരിക്കുന്നതും പ്രതികൂലമായ സാഹചര്യങ്ങളും ചുറ്റുപാടുകളുമാണെന്ന വസ്തുത ഒരു ഹദീഥിൽ നബിﷺ ഇപ്രകാരം ചൂണ്ടിക്കാട്ടുന്നു:

**ما من مولود يولد إلاّ على الفطرة فأبواه يهودانه وينصرانه ويمجسانه كما تنتج البهيمة بهيمة جمعاء هل تحسون فيها من جدعاء ثم يقول (فطرة الله ... الى قوله ذلك الدين القيم) – متفق عليه**

സാരം: ‘ ഏത് കുട്ടിയും ശുദ്ധപ്രകൃതി-ഇസ്‌ലാമിക പ്രകൃതി-യോടുകൂടിയല്ലാതെ ജനിക്കുന്നില്ല. എന്നിട്ട് അവന്റെ മാതാപിതാക്കൾ അവനെ യഹൂദനാക്കുന്നു, അല്ലെങ്കിൽ നസ്രാണിയാക്കുന്നു, അല്ലെങ്കിൽ ‘മജൂസി’ (അഗ്നിയാരാധകൻ) ആക്കുന്നു. മൃഗങ്ങൾ അവയവം പൂർത്തിയായ മൃഗത്തെ പ്രസവിക്കുന്നത് പോലെതന്നെ. അതിൽ (പ്രസവവേളയിൽ) കാതു മുറിക്കപ്പെട്ടതായി വല്ലതും നിങ്ങൾ കാണാറുണ്ടോ? ഇത്രയും പറഞ്ഞശേഷം തിരുമേനി ഇതിന്ന് തെളിവായി (30-ാം വചനത്തിലെ) فِطْرَتَ اللَّه എന്ന് തുടങ്ങി ذَٰلِكَ الدِّينُ الْقَيِّمُ വരെ ഉദ്ധരിക്കുകയും ചെയ്തിരുന്നു. (ബു;മു.) മൃഗക്കുട്ടികൾ ജനിക്കുമ്പോൾ അവ അവയവം പൂർണമായ നിലയിലാണ് ജനിക്കുന്നതെന്നപോലെ മനുഷ്യമക്കൾ ജനിക്കുന്നതും അവരുടെതായ ശുദ്ധപ്രകൃതിയോടെയാണെന്നും, പിന്നീട് മൃഗങ്ങളുടെ കാതുകൾ മനുഷ്യരാൽ മുറിക്കപ്പെടുന്നത് *(*)* പോലെ മനുഷ്യൻ വഴിപിഴച്ചുപോകുന്നതും പുറത്തുനിന്നുള്ള ഇടപെടൽ കൊണ്ടാണെന്നുമാണ് ഹദീഥിന്റെ താൽപര്യം. ഹദീഥിൽ മാതാപിതാക്കൾ എന്നും യഹൂദി-നസ്രാണി- മജൂസി എന്നും പ്രസ്താവിച്ചത് കേവലം ചില ഉദാഹരണങ്ങൾ മാത്രമാണെന്ന് വ്യക്തമാണ്.

ഇസ്‌ലാമിലെ വിശ്വാസങ്ങൾ മാത്രമല്ല; അതിലെ നിയമങ്ങളും അനുഷ്ഠാന മുറകളും എല്ലാം തന്നെ, പരിശോധിച്ചാൽ മനുഷ്യപ്രകൃതിക്ക് തികച്ചും യോജിച്ച ഏകമതം ഇസ്‌ലാമാണെന്നുള്ളതിൽ സംശയമില്ല. ഈ യാഥാർഥ്യം ഇതിനകം തെളിയിക്കപ്പെട്ടു കഴിഞ്ഞതും, ബുദ്ധിമതികളും നിഷ്പക്ഷഹൃദയരുമായ പല ചിന്തകന്മാരാലും സമ്മതിക്കപ്പെട്ടതുമാകുന്നു. ഇവിടെ ഇതിനെപ്പറ്റി കൂടുതൽ സ്പർശിക്കുന്നില്ല. മനുഷ്യപ്രകൃതിക്ക് ഉപയുക്തമല്ലാത്ത ഏതു മതത്തിനും സ്ഥിരതയും നിലനിൽപും ഉണ്ടാകുവാൻ നിവൃത്തിയില്ല. ഒന്നുകിൽ കാലാനുസൃതമായ ഭേദഗതികൾക്ക് വിധേയമാകുക, അല്ലെങ്കിൽ ഭാഗികമായോ പൂർണമായോ പുറംതള്ളപ്പെട്ടു കാലഹരണപ്പെടുക, രണ്ടിലൊന്ന് ആവശ്യമായിരിക്കും. മനുഷ്യപ്രകൃതിക്കനുസരിച്ചതും, കാലദേശ വ്യത്യാസമെന്യെ മനുഷ്യവർഗത്തിന്നാകമാനം പ്രായോഗികമായതുമായ മതം, മനുഷ്യസ്രഷ്ടാവിനാൽ അവതരിപ്പിക്കപ്പെട്ട മതമായിരിക്കുവാനേ നിർവ്വാഹമുള്ളൂ; അതത്രെ ഇസ്‌ലാം. അതുകൊണ്ടാണ് അതിനെക്കുറിച്ച് ‘അല്ലാഹു

***(*) വിഗ്രഹങ്ങൾക്ക് വഴിപാടുനേർന്ന ചില മൃഗങ്ങളുടെ കാത് മുറിക്കുന്ന സമ്പ്രദായം മുശ്‌രിക്കുകളിലുണ്ടായിരുന്നു.***

നൽകിയ പ്രകൃതി' (فِطْرَةَ اللَّهِ) എന്നും പ്രകൃതി മതം (دِينُ الْفِطْرَةِ) എന്നുമൊക്കെ പറയുന്നത്. അതിനു മാത്രമേ യാതൊരു ന്യൂനതയും ബാധിക്കാത്തവണ്ണം സ്വയംപര്യാപ്തതയുള്ളൂ. (ذَٰلِكَ الدِّينُ الْقَيِّمُ) പക്ഷേ, ക്ഷണികങ്ങളായ താൽപര്യങ്ങളോ ചിന്താശൂന്യതയോ കാരണമായി മിക്ക മനുഷ്യരും ഈ പരമാർഥം മനസ്സിലാക്കാതിരിക്കുകയാണ് ചെയ്യുന്നത് (وَلَٰكِنَّ أَكْثَرَ النَّاسِ لَا يَعْلَمُونَ)

لَا تَبْدِيلَ لِخَلْقِ اللَّهِ (അല്ലാഹുവിന്റെ സൃഷ്ടിപ്പിനു മാറ്റമേയില്ല.) എന്ന വാക്യം ഗൗരവമായ ഒരു യാഥാർഥ്യം ചൂണ്ടിക്കാട്ടുന്നു. അല്ലാഹു ഓരോ വസ്തുവിനും അതതിന്റെ സൃഷ്ടിയിൽ നിശ്ചയിച്ചിട്ടുള്ള പ്രകൃതിക്ക് മാറ്റം വരുന്നതല്ല. അഥവാ ഓരോന്നും അവൻ ഉദ്ദേശിച്ചതും നിർണയിച്ചതുമായ സ്വഭാവത്തോടുകൂടി തന്നെ നിലകൊള്ളും. അതിൽ മാറ്റത്തിരുത്തങ്ങൾ ചെയ്‌വാൻ ആർക്കും സാധ്യമല്ല. അത് മാറ്റം ചെയ്യപ്പെടുവാൻ പറ്റുകയുമില്ല. (ای لا يقدر احد ان يغيره اوما ينبغى ان يغير – كما في البيضاوى) മനുഷ്യപ്രകൃതിക്കനുയോജ്യമായ ഏകമതമാണ് അല്ലാഹു അവനു നിശ്ചയിച്ചിരിക്കുന്നത്. അതുകൊണ്ട് ആ മതം വിട്ടു മറ്റേതു മതവും ആ പ്രകൃതിക്ക് യോജിച്ചതായിരിക്കുകയില്ല. അതേപ്രകൃതി നിലനിൽക്കുന്നേടത്തോളം കാലം–അതിന് ആരാലും മാറ്റം വരുത്തപ്പെടുന്നതല്ലതാനും– ആ മതം മനുഷ്യരിൽ പ്രായോഗികമല്ലാതിരിക്കുകയുമില്ല. ഇതാണതിന്റെ ചുരുക്കം. അതുകൊണ്ടാണ്, ഈ വാക്യത്തിന് 'അല്ലാഹുവിന്റെ മതത്തിന് മാറ്റമില്ല' (ای لا تبديل لدين الله) എന്നു പല മഹാൻമാരും *(*)* വ്യാഖ്യാനം നൽകിക്കാണുന്നതും, ഇമാം ബുഖാരി അതിനെ സ്ഥിരീകരിച്ചതും. ചില സ്ഥാപിത താൽപര്യക്കാർ– പ്രവാചകൻമാരുടെ കൈക്ക് വെളിപ്പെടുന്ന അസാധാരണ സംഭവങ്ങളെ നിഷേധിക്കേണ്ടുന്ന ആവശ്യാർഥം തങ്ങൾക്ക് തെളിവായി ഉപയോഗപ്പെടുത്തുവാൻ വേണ്ടി– ഈ വാക്യത്തിന് ചിലപ്പോൾ ഇങ്ങിനെ അർഥം കല്പിക്കാറുണ്ട്: 'അല്ലാഹു ഓരോന്നിനും നിശ്ചയിച്ചിട്ടുള്ള പ്രത്യേക സ്വഭാവങ്ങളിൽ അവൻ ഒരിക്കലും മാറ്റം വരുത്തുകയില്ല'. ഈ അർഥം ശരിയല്ലെന്നും, ഇത് താൽപര്യപൂർവം കല്പിക്കുന്ന അർഥമാണെന്നും ഇതിന് മുമ്പ് പലതവണ നാം കാര്യകാരണസഹിതം വിവരിച്ചിട്ടുണ്ട്.

പ്രകൃതി മതത്തിലേക്ക് വക്രതയില്ലാത്ത ശുദ്ധമനസ്സോടുകൂടി വരുവാൻ ആഹ്വാനം ചെയ്തതോടൊപ്പം ആ വരവിന്റെ സ്വഭാവം എപ്രകാരമായിരിക്കണമെന്നും ചൂണ്ടിക്കാട്ടിയിരിക്കുന്നു. അതെ, ഭക്തിപൂർവം അല്ലാഹുവിലേക്ക് മനസ്സു മടങ്ങിക്കൊണ്ട് (منيبين إليه) ആയിരിക്കണം അത്. ഇല്ലാത്തപക്ഷം അത് കേവലം നാമമാത്രമായിരിക്കും. മതം സ്വീകരിക്കുന്നതോടുകൂടി എല്ലാ കാര്യത്തിലും അല്ലാഹുവിനെ സൂക്ഷിച്ചുപോരേണ്ടതും (واتقوه) അതിന്റെ അംഗീകരണത്താൽ അനിവാര്യമായിത്തീരുന്ന കടമകളിൽ പ്രധാനമായ നമസ്കാരം നിലനിറുത്തേണ്ടതും (وأقيموا الصلوة) ഉണ്ട്. ഇല്ലാത്തപക്ഷം അത് കേവലം കാപട്യവുമായിരിക്കും. ക്രിയാത്മകമായ ഈ നിർബന്ധങ്ങൾക്ക് പുറമെ, നിഷേധാത്മകമായ ചില നിർബന്ധങ്ങളും കൂടിയുണ്ട്. അതിൽവെച്ച് അതിപ്രധാനമായതാണ് ആരാധനകളിൽ മറ്റാരെയും പങ്കുചേർക്കുവാൻ പാടില്ല. (ولا تكونوا من المشركين) എന്നുള്ളത്. പരദൈവങ്ങളെ സ്വീകരിക്കുന്നവരാകട്ടെ, ഒരേ വിഭാഗക്കാരോ ഏകീകൃത സ്വഭാവക്കാരോ അല്ല. അവരിൽ എത്രയോ കക്ഷികളും വിഭാഗക്കാരുമുണ്ട്. ചിലർക്ക് ഒരു വിഗ്രഹം. ചിലർക്ക് മറ്റൊരു വിഗ്രഹം. വേറെ ചിലർക്കു മൂന്ന്ദൈവം. ഇനിയുമൊരു കൂട്ടർക്കു മുപ്പത്തിമുക്കോടി ദൈവങ്ങൾ, അതുപോലെതന്നെ ചിലർ പ്രതിമയെയും, മറ്റു ചിലർ ദേവൻമാരെയും, വേറെ ചിലർ ജീവിച്ചിരിക്കുന്നവരെയും ആരാധിക്കുന്നു. നടപടിക്രമങ്ങളിലുള്ള വ്യത്യാസങ്ങൾ വേറെയും. ഓരോ കക്ഷിയും താന്താ

ങ്ങളുടെ വിശ്വാസവും പ്രവൃത്തിയുമാണ് കൂടുതൽ നല്ലതെന്ന് തൃപ്തിയടയുകയും അതി ലഭിമാനിക്കുകയും ചെയ്യുന്നു. അതുകൊണ്ട് പരദൈവവിശ്വാസത്തിന്റെ (ശിർക്കിന്റെ) ഒരു വകുപ്പിലും ഉൾപ്പെടാതെ സൂക്ഷിക്കേണ്ടതാണെന്ന് പ്രത്യേകം എടുത്തുപറഞ്ഞിരിക്കുകയാണ്.

മതത്തെ ഭിന്നിപ്പിച്ചു കക്ഷികളായിത്തീരുകയും, താന്താങ്ങൾ സ്വീകരിച്ചതിൽ അഭിമാനിക്കുകയും ചെയ്യുന്നവരുടെ കൂട്ടത്തിൽ ഉൾപ്പെട്ടുപോകരുത് എന്നുള്ള ഈ താക്കീത് ഇന്ന് മുസ്‌ലിം സമുദായംതന്നെ പൊതുവിൽ വിസ്മരിച്ചുകളഞ്ഞിരിക്കുകയാണ്. പ്രത്യക്ഷത്തിൽ ഇസ്‌ലാമിനെ വിട്ട് മറ്റൊരു മതം സ്വീകരിക്കുകയല്ല അവർ ചെയ്യുന്നത്. ഇസ്‌ലാമിൽതന്നെ ഉൾക്കൊള്ളിച്ചുകൊണ്ട് പലരും ശിർക്കുപരമായ പല ആചാരസമ്പ്രദായങ്ങളും നടപ്പാക്കുന്നു. പലരും ചേരികളും കക്ഷികളുമായി പിരിയുന്നു. അങ്ങിനെ ഇസ്‌ലാമിന്റെ പേരിൽ പലതും വെച്ചുകെട്ടുകയും, പലതും അതിൽ നിന്ന് വെട്ടിക്കുറക്കുകയും ചെയ്തിരിക്കയാണ് ഇന്ന് സമുദായം. അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. آمين

وَإِذَا مَسَّ ٱلنَّاسَ ضُرٌّ دَعَوْا۟ رَبَّهُم مُّنِيبِينَ إِلَيْهِ ثُمَّ إِذَآ أَذَاقَهُم مِّنْهُ رَحْمَةً إِذَا فَرِيقٌ مِّنْهُم بِرَبِّهِمْ يُشْرِكُونَ ﴿٣٣﴾

《33》 മനുഷ്യരെ വല്ല ബുദ്ധിമുട്ടും ബാധിച്ചാൽ, അവർ തങ്ങളുടെ രക്ഷിതാവിങ്കലേക്ക് മനസ്സു മടങ്ങിയവരായ നിലയിൽ അവനെ വിളി(ച്ചു പ്രാർഥി)ക്കുന്നതാണ്. പിന്നീട്, അവൻ തന്റെ പക്കൽനിന്ന് വല്ല കാരുണ്യവും അവർക്ക് ആസ്വദിപ്പിച്ചാൽ അപ്പോഴതാ, അവരിൽ നിന്ന് ഒരു വിഭാഗം തങ്ങളുടെ രക്ഷിതാവിനോട് (വേറെ ആരാധ്യൻമാരെ) പങ്കുചേർക്കുന്നു.

لِيَكْفُرُوا۟ بِمَآ ءَاتَيْنَٰهُمْ ۚ فَتَمَتَّعُوا۟ فَسَوْفَ تَعْلَمُونَ ﴿٣٤﴾

《34》 നാം അവർക്ക് കൊടുത്തിട്ടുള്ളതിന് നന്ദികേട് കാണിക്കുവാനായിട്ടാണ് (അത്). (ഹേ, നന്ദികെട്ടവരേ!) എന്നാൽ നിങ്ങൾ സുഖിക്കുക! അങ്ങനെ വഴിയെ നിങ്ങൾക്കറിയാറാകും!!

أَمْ أَنزَلْنَا عَلَيْهِمْ سُلْطَٰنًا فَهُوَ يَتَكَلَّمُ بِمَا كَانُوا۟ بِهِۦ يُشْرِكُونَ ﴿٣٥﴾

《35》 അഥവാ, നാം അവർക്ക് വല്ല പ്രമാണവും ഇറക്കിക്കൊടുത്തിട്ട് അവർ പങ്കുചേർത്തു വരുന്നതിനെക്കുറിച്ച് അത് പ്രസ്താവിക്കുന്നു ണ്ടോ?!

﴾33﴿ وَإِذَامَسَّ ബാധിച്ചാൽ, സ്പർശിച്ചാൽ النَّاسَ മനുഷ്യരെ ضُرٌّ വല്ല ബുദ്ധിമുട്ടും, ഉപദ്രവവും دَعَوْا അവൻ വിളിക്കും, പ്രാർഥിക്കും رَبَّهُمْ തങ്ങളുടെ റബ്ബിനെ مُنِيبِينَ മനസ്സു മട ങ്ങിയവരായ നിലയിൽ إِلَيْهِ അവങ്കലേക്ക് ثُمَّ പിന്നെ إِذَاأَذَاقَهُمْ അവൻ അവർക്ക് ആസ്വദിപ്പി ച്ചാൽ مِنْهُ തന്റെ പക്കൽ നിന്ന് رَحْمَةً വല്ല കാരുണ്യവും إِذَافَرِيقٌ അപ്പോഴതാ ഒരു വിഭാഗം مِنْهُمْ അവരിൽ നിന്ന് بِرَبِّهِمْ തങ്ങളുടെ റബ്ബിനോട് يُشْرِكُونَ പങ്ക് ചേർക്കുന്നു ﴾34﴿ لِيَكْفُرُوا അവർ നന്ദികേട് കാണിക്കുവാൻ, നന്ദികേടു ചെയ്യട്ടെ بِمَا آتَيْنَاهُمْ നാം അവർക്ക് കൊടുത്ത തിൽ فَتَمَتَّعُوا എന്നാൽ നിങ്ങൾ സുഖിക്കുക فَسَوْفَ എന്നാൽ വഴിയെ تَعْلَمُونَ നിങ്ങൾക്ക റിയാം ﴾35﴿ أَمْأَنْزَلْنَا അഥവാ നാം ഇറക്കിയിരിക്കുന്നുവോ عَلَيْهِمْ അവർക്ക് سُلْطَانًا വല്ല പ്രമാണവും فَهُوَ എന്നിട്ടത് يَتَكَلَّمُ സംസാരി (പ്രസ്താവി) ക്കുന്നു بِمَا യാതൊന്നിനെക്കു റിച്ച് كَانُوابِهِ അതു കൊണ്ട് അവരായിരുന്നു يُشْرِكُونَ പങ്കുചേർക്കും

---

ആപത്ത് നേരിടുമ്പോൾ ഭക്തിയോടും, വിനയത്തോടുംകൂടി അല്ലാഹുവിനെത്തന്നെ വിളിച്ചു പ്രാർഥിക്കുകയും, ആപത്ത് നീങ്ങിയാൽ വീണ്ടും പഴയപടി ശിർക്ക് തുടരുകയും ചെയ്യുകയെന്നത് ക്വുർആൻ അവതരിക്കുന്ന കാലത്തെ മുശ്‌രിക്കുകളുടെ പതിവായിരുന്നു. ഇന്നത്തെ മുശ്‌രിക്കുകളിലും ഈ പതിവ് ഇല്ലായ്കയില്ല. അല്ലാഹുവിന്റെ അനുഗ്രഹങ്ങൾക്ക് നന്ദിക്കുപകരം നന്ദികേട് കാണിക്കുക എന്ന അപരാധം കൂടിയാണ് ഇത്മൂലം അവർ ചെയ്യുന്നത്. തൽക്കാലം അവരെ തങ്ങളുടെ ഇഷ്ടത്തിനൊത്ത് സുഖിച്ചു കഴിഞ്ഞുകൂടുവാൻ വിട്ടിരിക്കുകയാണ്. അതിന്റെ ഫലം താമസിയാതെ അവർക്ക് അനുഭവപ്പെടും എന്ന് അല്ലാഹു താക്കീത് ചെയ്യുന്നു. ശിർക്കിന്റെ ആൾക്കാരുടെ നിലയും ന്യായീകരണങ്ങളും കണ്ടാൽ തങ്ങൾക്ക് അല്ലാഹുവിൽ നിന്ന് ശിർക്കിനെ ന്യായീകരിക്കുന്ന വല്ല പ്രമാണവും വന്നുകിട്ടിയിട്ടുണ്ടെന്ന് തോന്നിയേക്കും.

وَإِذَآ أَذَقْنَا ٱلنَّاسَ رَحْمَةً فَرِحُوا۟ بِهَا ۖ وَإِن تُصِبْهُمْ سَيِّئَةٌۢ بِمَا قَدَّمَتْ أَيْدِيهِمْ إِذَا هُمْ يَقْنَطُونَ ﴿٣٦﴾

**﴾36﴿ മനുഷ്യർക്ക് വല്ല കാരുണ്യവും (അഥവാ അനുഗ്രഹവും) നാം ആസ്വദിപ്പിക്കുന്നപക്ഷം, അവരതിൽ ആഹ്ലാദം കൊള്ളും. അവരുടെ കരങ്ങൾ മുൻചെയ്തതിന്റെ ഫലമായി വല്ല തിൻമയും അവർക്ക് ബാധിക്കുന്നുവെങ്കിലോ, അപ്പോഴതാ അവർ നിരാശപ്പെട്ടുപോകുന്നു!**

---

﴾36﴿ وَإِذَاأَذَقْنَا നാം ആസ്വദിപ്പിച്ചാൽ النَّاسَ മനുഷ്യർക്ക് رَحْمَةً വല്ല കാരുണ്യവും (അനുഗ്രഹവും) فَرِحُوا അവർ ആഹ്ലാദിക്കും بِهَا അതിൽ, അതുമൂലം وَإِنْ تُصِبْهُمْ അവർക്ക് ബാധിച്ചെങ്കിൽ سَيِّئَةٌ വല്ല തിന്മയും بِمَاقَدَّمَتْ മുൻചെയ്തതുകൊണ്ട് أَيْدِيهِمْ അവരുടെ കരങ്ങൾ إِذَاهُمْ يَقْنَطُونَ അപ്പോഴതാ അവർ നിരാശപ്പെടുന്നു.

أَوَلَمۡ يَرَوۡاْ أَنَّ ٱللَّهَ يَبۡسُطُ ٱلرِّزۡقَ لِمَن يَشَآءُ وَيَقۡدِرُۚ إِنَّ فِي ذَٰلِكَ لَأٓيَٰتٖ لِّقَوۡمٖ يُؤۡمِنُونَ ﴿٣٧﴾

**《37》 അവർക്ക് കണ്ടുകൂടേ, അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് അവൻ ഉപജീവനം വിശാലമാക്കിക്കൊടുക്കുകയും, (അവൻ ഉദ്ദേശിക്കുന്നവർക്ക്) പരിമിതമാക്കുകയും ചെയ്യുന്നതാണെന്ന്?! നിശ്ചയമായും അതിൽ, വിശ്വസിക്കുന്ന ജനങ്ങൾക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്.**

---

《37》 أَوَلَمْ يَرَوْا അവർ കാണുന്നില്ലേ أَنَّ اللَّهَ നിശ്ചയമായും അല്ലാഹു يَبْسُطُ വിശാലമാക്കുന്നു الرِّزْقَ ഉപജീവനം, ആഹാരം لِمَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَيَقْدِرُ പരിമിതമാക്കുക (കുടുസ്സാക്കുക) കണക്കാക്കുക, നിയന്ത്രിക്കുക)യും ചെയ്യുന്നു إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങൾ لِقَوْمٍ يُؤْمِنُونَ വിശ്വസിക്കുന്ന ജനങ്ങൾക്ക്

---

നന്മ ലഭിച്ചാൽ ആഹ്ലാദവും, അഹങ്കാരവും, തിന്മ ലഭിച്ചാൽ നിരാശയും, ക്ഷമകേടും. ഇതാണ് മനുഷ്യന്റെ പൊതുനില. എന്നാൽ സത്യവിശ്വാസികളുടെ സ്ഥിതി ഇതിൽ നിന്നും വ്യത്യസ്തമായിരിക്കേണ്ടതാണ്. അഥവാ ആയിരിക്കുകയും ചെയ്യും. കഴിഞ്ഞ സൂ: 5-ാം വചനത്തിന്റെ വിവരണത്തിൽ നാം ഉദ്ധരിച്ച നബിവചനത്തിൽ പ്രസ്താവിച്ചതുപോലെ, സന്തോഷത്തിൽ നന്ദിയും സന്താപത്തിൽ ക്ഷമയും ഉള്ളവരായിരിക്കും സത്യവിശ്വാസികൾ.

മനുഷ്യന്റെ ആസൂത്രണത്തിനും, പ്രയത്നത്തിനും ഉപജീവനമാർഗങ്ങളുടെ ഏറ്റക്കുറവിൽ പങ്കുണ്ടെന്നത് ശരിതന്നെ. പക്ഷേ, അവ രണ്ടിന്റെയും തോതനുസരിച്ചാണോ ഓരോരുത്തനും ഉപജീവനം ലഭിക്കുന്നത്? ഒരിക്കലുമല്ല. ഏറ്റക്കുറവിന് വാസ്തവത്തിൽ നിദാനം അല്ലാഹുവിന്റെ ഉദ്ദേശമാകുന്നു. ആർക്കാണ് ഉപജീവനമാർഗങ്ങളും, സമ്പത്തും വിശാലമാക്കേണ്ടതെന്നും ആർക്കാണവ കുടുസ്സാക്കേണ്ടതെന്നും അവനാണ് നിർണയിക്കുന്നത്. അതിസമർഥരും യോഗ്യരുമായ എത്രയോ ആളുകളെ നിർധനന്മാരായും, കേവലം ഭോഷന്മാരും പാവങ്ങളുമായ എത്രയോ ആളുകളെ വമ്പിച്ച ധനാഢ്യന്മാരായും കണ്ടുവരുന്നത് അതുകൊണ്ടാകുന്നു. അല്ലാഹുവിൽ ശരിക്ക് വിശ്വാസമില്ലാത്തവർ ഇതിനെക്കുറിച്ച് എന്ത് പറഞ്ഞാലും ശരി, ഈ നിലപാട് മാറ്റി പകരം സാർവ്വത്രികവും, പരിപൂർണവുമായ ഒരു സ്ഥിതി സമത്വം മനുഷ്യർക്കിടയിൽ നടപ്പാക്കുവാൻ അവർക്ക് സാധ്യമല്ലതന്നെ. സാധ്യമെന്ന് സങ്കൽപിച്ചാൽ തന്നെ അത് അപ്രായോഗികമായിരിക്കും. അല്ല, വിനാശകരവും കൂടിയായിരിക്കുമെന്ന് അൽപം ആലോചിച്ചാലറിയാവുന്നതാണ്. ഇതിനെപ്പറ്റി കൂടുതൽ വിവരം സൂ: സുഖ്റുഫ് (الزخرف) 32-35 ൽ വെച്ചു കാണാം. إِنْ شَاء الله

فَـَٔاتِ ذَا ٱلْقُرْبَىٰ حَقَّهُۥ وَٱلْمِسْكِينَ وَٱبْنَ ٱلسَّبِيلِ ۚ ذَٰلِكَ خَيْرٌ لِّلَّذِينَ يُرِيدُونَ وَجْهَ ٱللَّهِ ۖ وَأُو۟لَـٰٓئِكَ هُمُ ٱلْمُفْلِحُونَ ﴿٣٨﴾

**﴿38﴾ ആകയാൽ, കുടുംബബന്ധമുള്ളവന് അവന്റെ അവകാശം നീ കൊടുക്കുക, സാധുവിനും വഴിപോക്കനും (കൊടുക്കുക), അല്ലാഹുവിന്റെ പ്രീതിയെ ഉദ്ദേശിക്കുന്നവർക്ക് അത് ഗുണകരമാണ്. അക്കൂട്ടർ തന്നെയാണ് വിജയികളും.**

﴿38﴾ فَآتِ ആകയാൽ നീ കൊടുക്കുക ذَاالْقُرْبَى കുടുംബബന്ധമുള്ളവന് حَقَّهُ അവന്റെ അവകാശം وَالْمِسْكِينَ സാധുവിനും وَابْنَ السَّبِيلِ വഴിപോക്കനും ذَٰلِكَ അത് خَيْرٌ ഗുണകരമാണ് لِلَّذِينَ يُرِيدُونَ ഉദ്ദേശിക്കുന്നവർക്ക് وَجْهَ اللَّهِ അല്ലാഹുവിന്റെ മുഖത്തെ (പ്രീതിയെ) وَأُولَٰئِكَ അക്കൂട്ടർ هُمُ അവർ തന്നെയാണ് الْمُفْلِحُونَ വിജയികൾ.

മനുഷ്യന്റെ സാമ്പത്തികമായ കഴിവും, കഴിവുകേടും അല്ലാഹു നിശ്ചയിക്കുന്നതാണെന്ന് പറഞ്ഞുവല്ലോ. എന്നിരിക്കെ, ദാനധർമാദി സൽക്കാര്യങ്ങളിൽ ചിലവഴിക്കുന്നതുകൊണ്ട് ഒരാൾ ദരിദ്രനായി കഷ്ടപ്പെട്ടേക്കുമെന്നോ, ചിലവഴിക്കാതെ കെട്ടിസൂക്ഷിച്ചതുകൊണ്ട് ധനികനായി നിലനിൽക്കുമെന്നോ ഭയപ്പെടേണ്ടതില്ല. ഒരു കവി പറഞ്ഞത് വളരെ ശരിയാണ്:-

فلا الجود يفنيها اذا هى اقبلت ولا البخل يقيها اذا هي تذهب

'ധനം മുമ്പോട്ട് വരുമ്പോൾ ഔദാര്യം അതിനെ നശിപ്പിക്കുന്നതല്ല; അത് വിട്ടു പോകാൻ ശ്രമിക്കുന്നപക്ഷം ലുബ്ധത അതിനെ ശേഷിപ്പിച്ചു നിർത്തുകയും ഇല്ല' എന്ന് സാരം. ഹദീഥിൽ ما نقصت صدقة من مال الخ – مسلم (ദാനധർമം ഒന്നും തന്നെ ധനത്തിൽ കുറവ് വരുത്തുകയില്ല) എന്ന് വന്നിട്ടുള്ളതും, وما انفقتم من شيئ فهو يخلفه – سبأ ٣٩ (നിങ്ങൾ വല്ലതും ചില ചിലവഴിക്കുന്നതാകയാൽ അവൻ- അല്ലാഹു- അതിനുപകരം നൽകും) എന്ന ക്വുർആൻ വചനവും ഇവിടെ സ്മരണീയമാണ്. അതുകൊണ്ടാണ് 37-ാം വചനത്തെ തുടർന്ന് എല്ലാ ഓരോ വ്യക്തിയെയും അഭിമുഖീകരിച്ചു കൊണ്ട് ഈ വചനത്തിൽ ദാനധർമങ്ങൾക്ക് പ്രേരിപ്പിക്കുന്നത്.

ദാനധർമം നൽകപ്പെടേണ്ടുന്ന മൂന്ന് വിഭാഗക്കാരെയാണ് ഇവിടെ എടുത്തുപറഞ്ഞിട്ടുള്ളത്. ഒന്നാമത്തേത് കുടുംബബന്ധമുള്ളവർ. കുടുംബബന്ധം പാലിക്കുകയും, കുടുംബാംഗങ്ങളെ സഹായിക്കുകയും ചെയ്യുന്നതിന് ഇസ്‌ലാം എത്രമാത്രം പ്രാധാന്യം കല്പിച്ചിട്ടുണ്ടെന്ന് ഇത്പോലുള്ള പല ക്വുർആൻ വാക്യങ്ങളിൽ നിന്നും മനസ്സിലാക്കാം. 'അവന്റെ അവകാശം' (حقه) കൊടുക്കുക എന്നത്രെ അല്ലാഹു ഇവിടെ ഉപയോഗിച്ച വാക്ക്. ഈ ഒരൊറ്റ പ്രയോഗത്തിൽ നിന്ന്തന്നെ അതിന്റെ ഗൗരവം മനസ്സിലാക്കാം. 'സാധു' (المسكين) എന്ന് പറഞ്ഞതിൽ കുടുംബബന്ധമുള്ളവരും ഇല്ലാത്തവരും ഉൾപ്പെടും. കുടുംബബന്ധം ഉള്ളവനും കൂടിയാകുമ്പോൾ അവന്റെ അവകാശം ഇരട്ടിക്കുന്നു. 'വഴിപോക്കൻ' (ابن السبيل) എന്ന് പറഞ്ഞതിൽ സ്വഭവനം വിട്ടുപോയി വഴിമധ്യേ നിരാശരായ യാത്രക്കാരും, ആവശ്യമായ യാത്ര പൂർത്തീകരിക്കുവാൻ കഴിവി

ല്ലാതെ വിഷമിക്കുന്നവരും ഉൾപ്പെടുന്നു. അല്ലാഹുവിങ്കൽ ദാനധർമങ്ങൾക്ക് പുണ്യം ലഭിക്കേണമെങ്കിൽ അത് അല്ലാഹുവിന്റെ പ്രീതിയെമാത്രം ഉദ്ദേശിച്ചതായിരിക്കണം. അഥവാ ഐഹികമായ എന്തെങ്കിലും സ്വാർഥമോ നേട്ടമോ ഉദ്ദേശിച്ചാവരുത്. ഈ വസ്തുതയും ക്വുർആൻ പലപ്പോഴും എടുത്തുപറയാറുള്ളതാണ്. അടുത്ത വചനവും നോക്കുക:

وَمَآ ءَاتَيْتُم مِّن رِّبًا لِّيَرْبُوَا۟ فِىٓ أَمْوَٰلِ ٱلنَّاسِ فَلَا يَرْبُوا۟ عِندَ ٱللَّهِ ۖ وَمَآ ءَاتَيْتُم مِّن زَكَوٰةٍ تُرِيدُونَ وَجْهَ ٱللَّهِ فَأُو۟لَٰٓئِكَ هُمُ ٱلْمُضْعِفُونَ ﴿٣٩﴾

**《39》 ജനങ്ങളുടെ സ്വത്തുക്കളിൽവെച്ച് വളർന്നുണ്ടാകുവാൻ വേണ്ടി നിങ്ങൾ വല്ല 'രിബാ' യും [വളർത്തുമുതലും] കൊടുക്കുന്നതായാൽ അത് അല്ലാഹുവിന്റെയടുക്കൽ വളരുന്നതല്ല; അല്ലാഹുവിന്റെ പ്രീതിയെ ഉദ്ദേശിച്ചുകൊണ്ട് വല്ല 'സകാത്തും' [ധർമവും] നിങ്ങൾ കൊടുക്കുന്നതായാൽ, അക്കൂട്ടർ തന്നെയാണ് ഇരട്ടിപ്പിക്കുന്നവർ.**

---

《39》 وَمَا آتَيْتُمْ നിങ്ങൾ കൊടുക്കുന്നത്, കൊടുക്കുന്നതായാൽ مِنْ رِبًا വല്ല 'രിബാ' യും (വളർത്തുമുതലും, പലിശയും) لِيَرْبُوَ അത് വളർന്നുണ്ടാകുവാൻ فِي أَمْوَالِ النَّاسِ മനുഷ്യരുടെ സ്വത്തുക്കളിൽ فَلَا يَرْبُو എന്നാലത് വളരുന്നതല്ല عِنْدَ اللَّهِ അല്ലാഹുവിങ്കൽ وَمَا آتَيْتُمْ നിങ്ങൾ കൊടുക്കുന്നത്, കൊടുക്കുന്നതായാൽ مِنْ زَكَاةٍ വല്ല 'സക്കാത്തും تُرِيدُونَ നിങ്ങൾ ഉദ്ദേശിച്ചുകൊണ്ട് وَجْهَ اللَّهِ അല്ലാഹുവിന്റെ മുഖത്തെ (പ്രീതിയെ) فَأُولَئِكَ എന്നാലവർ هُمُ അവർ തന്നെയാണ് الْمُضْعِفُونَ ഇരട്ടിപ്പിക്കുന്നവർ

---

'രിബാ (رِبًا) എന്ന പദത്തിന്റെ ക്രിയാരൂപം 'റബാ' (رَبَا) എന്നാണ്. 'വളർന്നു, വർധിച്ചു, ചീർത്തു, പൊന്തി, കവിഞ്ഞു' എന്നൊക്കെ അതിന് അർഥം വരും. ഇതേ ഭൂതക്രിയയുടെ ഭാവിക്രിയാരൂപമാണ് ഈ ആയത്തിൽ കാണുന്ന 'യർബൂ' (يربو) എന്ന വാക്ക്. അപ്പോൾ, 'രിബാ' എന്ന വാക്കിന് 'വളർച്ച, വർധനവ്' എന്നൊക്കെയാണ് ഭാഷാർഥം. മൂലധനത്തിന്റെ വർധനവായതുകൊണ്ട് 'പലിശ' ക്കും 'രിബാ' എന്ന് പറയുന്നു. കൂടുതൽ വല്ലതും തിരിച്ചു കിട്ടണമെന്ന പ്രതീക്ഷയോടുകൂടി ആർക്കെങ്കിലും എന്തെങ്കിലും– ദാനമായോ ഇനാമായോ –കൊടുക്കുന്നതാണ് ഇവിടെ 'രിബാ' കൊണ്ടുദ്ദേശ്യം എന്നത്രെ മിക്കവാറും ക്വുർആൻ വ്യാഖ്യാതാക്കൾ പ്രസ്താവിക്കുന്നത്. അതുകൊണ്ടാണ് 'വളർത്തുമുതൽ' എന്ന് നാം 'രിബാ' ക്ക് ഇവിടെ അർഥം നൽകുന്നത്. ഇങ്ങിനെ കൊടുക്കുന്നത് കേവലം കുറ്റകരമാണെന്ന് പറഞ്ഞുകൂടാ. പക്ഷേ, അത് അല്ലാഹുവിന്റെ പ്രീതിയെയും പ്രതിഫലത്തെയും ഉദ്ദേശിച്ചു ചെയ്യുന്ന കർമമല്ലാത്തതുകൊണ്ട് അതിന് അല്ലാഹുവിങ്കൽ വളർച്ചയും, അഭിവൃദ്ധിയും ഉണ്ടാകുകയില്ല. അഥവാ ഒരു പുണ്യകർമമായി അല്ലാഹു അതിനെ കണക്കാക്കുകയില്ല. ഇത്തരം ദാനധർമങ്ങൾ ചെയ്യരുതെന്ന് നബി ﷺ തിരുമേനിക്ക് ക്വുർആൻ പ്രത്യേകം നിർദേശം നൽകിയിട്ടുണ്ട് ولا تمنن تستكثر – المدثر (അധികം കിട്ടണമെന്നുദ്ദേശിച്ചുകൊണ്ട് നീ ഉപകാരം ചെയ്യരുത്.) പലിശ ലഭിക്കേണമെന്ന ഉദ്ദേശ്യത്തോടുകൂടി അന്യന് കൊടുക്കുന്ന

സ്വത്താണ് ഇവിടെ ഉദ്ദേശ്യമെന്നും, പലിശ വാങ്ങുന്ന ആൾക്ക് അവന്റെ ഇടപാടുകാരൻ കൊടുക്കുന്ന സാധാരണ പലിശ തന്നെയാണുദ്ദേശ്യമെന്നും ചുരുക്കം ചിലരും പ്രസ്താവിച്ചുകാണുന്നു. ഈ രണ്ടു ഇടപാടും തന്നെ അല്ലാഹുവിങ്കൽ വളർച്ചയില്ലാത്തതാണെന്ന് മാത്രമല്ല, കുറ്റകരം കൂടിയാണെന്ന് പറയേണ്ടതില്ലല്ലോ. والله اعلم

'സകാത്ത്' (زكاة) എന്ന പദത്തിനും ഏറെക്കുറെ 'രിബാ' യുടെ അർഥം തന്നെ വരുമെന്ന് പറയാം. 'വളർച്ച, പരിശുദ്ധത, അഭിവൃദ്ധി' എന്നെല്ലാം അതിനും അർഥമുണ്ട്. പക്ഷേ, ആന്തരികമായ വളർച്ചക്കും പരിശുദ്ധിക്കുമാണ് 'സകാത്ത്' ഉപയോഗിക്കുക. ബാഹ്യമായ അഭിവൃദ്ധിയും വളർച്ചയുമാണ് 'രിബാ' കുറിക്കുന്നത്. ദാനധർമങ്ങൾക്ക് പൊതുവിലും, ഇസ്ലാമിലെ നിർബന്ധധർമത്തിന് പ്രത്യേകിച്ചും 'സകാത്ത്' എന്ന് ഉപയോഗിക്കുന്നു. അവ ധനത്തെ ശുദ്ധീകരിക്കുകയും, ഉടമസ്ഥന് ആത്മീയ പരിശുദ്ധിയുണ്ടാക്കുകയും ചെയ്യുന്നതാണതിന് കാരണം. ഇവിടെ ഈ രണ്ടർഥവും ഉദ്ദേശിക്കപ്പെടാവുന്നതാണ്. സ്വത്തിൽ വർധനവുണ്ടാകുവാൻ വേണ്ടി- കടമായോ, ധർമമായോ-കൊടുക്കുന്ന 'രിബാ 'യെപ്പോലെയല്ല 'സകാത്താ' യി കൊടുക്കുന്നതിന്റെ ഫലം. അടിയാൻ അല്ലാഹുവിന് നൽകിയ ഒരു കടം പോലെയാണ് അവൻ അതിനെ കണക്കാക്കുന്നത്. അത് തിരിച്ചുകൊടുക്കുമ്പോൾ അനേകം ഇരട്ടിയായി അവൻ തിരിച്ചുകൊടുക്കുകയും ചെയ്യും. പക്ഷേ, അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലനവും ലക്ഷ്യംവെച്ചുകൊണ്ടായിരിക്കണം അത് ചെയ്തിരിക്കുന്നത്. അല്ലാഹു പറയുന്നു:

من ذالذى يقرض الله قرضا حسنا فيضاعفه له اضعافا كثيرة – البقرة

(ആരാണ് അല്ലാഹുവിന് നല്ല കടം കൊടുക്കുന്നവർ? എന്നാലവന് വളരെ ഇരട്ടികളായി അവൻ ഇരട്ടിപ്പിച്ചു കൊടുക്കുന്നതാണ്. (അൽബഖറഃ 245) ബുഖാരിയും മുസ്ലിമും (റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ നബിﷺ ഇപ്രകാരം പറയുന്നു: 'ഒരാൾ പരിശുദ്ധമായ സമ്പാദ്യത്തിൽ നിന്ന് ഒരു കാരക്ക സമാനമുള്ളത് ദാനം ചെയ്താൽ -പരിശുദ്ധമായതിനെയല്ലാതെ അല്ലാഹു സ്വീകരിക്കുകയില്ലതാനും- എന്നാലതിനെ അല്ലാഹു അവന്റെ വലങ്കൈകൊണ്ട് (സന്തോഷത്തോടുകൂടി) സ്വീകരിക്കുന്നതാണ്. പിന്നീട് അതിന്റെ ആൾക്ക് വേണ്ടി, നിങ്ങളിലൊരാൾ തന്റെ കുതിരക്കുട്ടിയെ വളർത്തിവരുന്നത് പോലെ, അവൻ അതിനെ വളർത്തിക്കൊണ്ടിരിക്കും. അങ്ങനെ അതു ഒരു പർവ്വതംപോലെ ആയിത്തീരും.' (ബു; മു.)

ٱللَّهُ ٱلَّذِى خَلَقَكُمْ ثُمَّ رَزَقَكُمْ ثُمَّ يُمِيتُكُمْ ثُمَّ يُحْيِيكُمْ ۖ هَلْ مِن شُرَكَآئِكُم مَّن يَفْعَلُ مِن ذَٰلِكُم مِّن شَىْءٍ ۚ سُبْحَٰنَهُۥ وَتَعَٰلَىٰ عَمَّا يُشْرِكُونَ ﴿٤٠﴾

**《40》 നിങ്ങളെ സൃഷ്ടിച്ചു പിന്നീട് നിങ്ങൾക്ക് ഉപജീവനവും തന്നു, പിന്നീട് നിങ്ങളെ മരണപ്പെടുത്തുകയും, പിന്നെ ജീവിപ്പിക്കുകയും ചെയ്യുന്നവനത്രെ അല്ലാഹു. അതിൽ നിന്ന് ഏതെങ്കിലും ഒരു കാര്യം ചെയ്യുന്ന വല്ലവരും നിങ്ങളുടെ പങ്കുകാരിൽ [ആരാധ്യൻ] ഉണ്ടോ? അവൻ എത്രയോ പരിശുദ്ധൻ! അവർ പങ്കുചേർക്കുന്നതിൽ നിന്ന് അവൻ ഉന്നതനായുള്ളവനുമാകുന്നു!**

## വിഭാഗം - 5

ظَهَرَ ٱلْفَسَادُ فِى ٱلْبَرِّ وَٱلْبَحْرِ بِمَا كَسَبَتْ أَيْدِى ٱلنَّاسِ لِيُذِيقَهُم بَعْضَ ٱلَّذِى عَمِلُوا۟ لَعَلَّهُمْ يَرْجِعُونَ ﴿٤١﴾

《41》 മനുഷ്യരുടെ കരങ്ങള്‍ പ്രവര്‍ത്തിച്ചത് നിമിത്തം കരയിലും കടലിലും കുഴപ്പം വെളിപ്പെട്ടിരിക്കുന്നു; തങ്ങള്‍ പ്രവര്‍ത്തിച്ചതില്‍ ചിലത് [ചിലതിന്റെ ഫലം] അവര്‍ക്ക് ആസ്വദിപ്പിക്കുവാന്‍ വേണ്ടിയാണ് (അത്); അവര്‍ മടങ്ങിയേക്കാമല്ലോ.

قُلْ سِيرُوا۟ فِى ٱلْأَرْضِ فَٱنظُرُوا۟ كَيْفَ كَانَ عَـٰقِبَةُ ٱلَّذِينَ مِن قَبْلُ ۚ كَانَ أَكْثَرُهُم مُّشْرِكِينَ ﴿٤٢﴾

《42》 (നബിയേ) പറയുക: 'നിങ്ങള്‍ ഭൂമിയില്‍ സഞ്ചരിക്കുവിന്‍, എന്നിട്ട് മുമ്പുണ്ടായിരുന്നവരുടെ പര്യവസാനം എങ്ങിനെയായിരുന്നുവെന്ന് നോക്കുവിന്‍'! അവരില്‍ അധികമാളുകളും 'മുശ്‌രിക്കുകള്‍' [പരദൈവ വിശ്വാസികള്‍] ആയിരുന്നു.

---

《40》 اللهُ അല്ലാഹു الَّذِي خَلَقَكُمْ നിങ്ങളെ സൃഷ്ടിച്ചവന്‍ ثُمَّ رَزَقَكُمْ പിന്നീട് നിങ്ങള്‍ക്ക് ഉപജീവനം നല്‍കി ثُمَّ يُمِيتُكُمْ പിന്നീട് നിങ്ങളെ അവന്‍ മരണപ്പെടുത്തുകയും ചെയ്യുന്നു ثُمَّ يُحْيِيكُمْ പിന്നീട് നിങ്ങളെ അവന്‍ ജീവിപ്പിക്കുകയും ചെയ്യുന്നു هَلْ مِنْ شُرَكَائِكُمْ നിങ്ങളുടെ പങ്കുകാരിലുണ്ടോ مَنْ يَفْعَلُ ചെയ്യുന്നവര്‍ مِنْ ذَٰلِكُمْ അതില്‍ നിന്ന് مِنْ شَيْءٍ ഏതെങ്കിലുമൊരു കാര്യം سُبْحَانَهُ അവന്‍ മഹാപരിശുദ്ധന്‍ അവന്‍ وَتَعَالَىٰ ഉന്നതനാകുകയും ചെയ്തിരിക്കുന്നു عَمَّا يُشْرِكُونَ അവര്‍ പങ്കുചേര്‍ക്കുന്നതില്‍ നിന്ന് 《41》 ظَهَرَ വെളിപ്പെട്ടു, പ്രത്യക്ഷമായി الْفَسَادُ കുഴപ്പം, നാശം فِي الْبَرِّ കരയില്‍ وَالْبَحْرِ സമുദ്രത്തിലും بِمَا كَسَبَتْ പ്രവര്‍ത്തിച്ചത് നിമിത്തം أَيْدِي النَّاسِ മനുഷ്യരുടെ കൈകള്‍ لِيُذِيقَهُمْ അവന്‍ അവര്‍ക്ക് ആസ്വദിപ്പിക്കുവാന്‍ بَعْضَ ചിലത് الَّذِي عَمِلُوا അവര്‍ പ്രവര്‍ത്തിച്ച لَعَلَّهُمْ അവരായേക്കാം, ആകുവാന്‍ يَرْجِعُونَ മടങ്ങും 《42》 قُلْ നീ പറയുക. سِيرُوا നിങ്ങള്‍ നടക്കുവിന്‍, സഞ്ചരിക്കുവിന്‍ فِي الْأَرْضِ ഭൂമിയില്‍ فَانْظُرُوا എന്നിട്ട് നിങ്ങള്‍ നോക്കുവിന്‍ كَيْفَ كَانَ എങ്ങനെയായിരുന്നു عَاقِبَةُ പര്യവസാനം, കലാശം الَّذِينَ مِنْ قَبْلُ മുമ്പുള്ളവരുടെ كَانَ أَكْثَرُهُمْ അവരിലധികവും ആയിരുന്നു مُشْرِكِينَ മുശ്‌രിക്കുകള്‍, പരദൈവ വിശ്വാസികള്‍

---

കരയിലും, കടലിലും മനുഷ്യരുടെ പ്രവൃത്തിദോഷങ്ങള്‍ നിമിത്തമാണ് കുഴപ്പവും നാശവും ഉണ്ടായിത്തീര്‍ന്നിരിക്കുന്നത്; എന്നാല്‍ അവയുടെ മുഴുവന്‍ ഫലവും അവര്‍ക്ക് ഇവിടെ വെച്ച് അല്ലാഹു അനുഭവിപ്പിക്കുന്നില്ല; അവര്‍ ചിന്തിച്ചു പാഠം പഠിച്ചു മടങ്ങുവാനായി ചുരുക്കം ചില പ്രവര്‍ത്തനഫലങ്ങള്‍ മാത്രമേ അനുഭവിപ്പിക്കുന്നുള്ളൂ എന്നാണ് അല്ലാഹു പ്രസ്താവിക്കുന്നത്. തുടര്‍ന്നുകൊണ്ട് അല്ലാഹുവിന്റെ ഏകത്വത്തില്‍ വിശ്വസിക്കാതെയും

അവന്റെ നിയമനിർദേശങ്ങൾ സ്വീകരിക്കാതെയും ഇരുന്നതിനാൽ പല സമുദായങ്ങൾക്കും നേരിട്ട ശിക്ഷകളും, അവരുടെ പര്യവസാനങ്ങളും ആലോചിച്ചുനോക്കുവാൻ ആഹ്വാനം ചെയ്യുകയും ചെയ്യുന്നു. ശിർക്ക്, അവിശ്വാസം, അക്രമം, ദേഹേഛകൾ ആദിയായവയാണ് ലോകത്തുണ്ടാകുന്ന എല്ലാവിധ നാശനഷ്ടങ്ങൾക്കും കാരണമെന്ന് അൽപം ആലോചിച്ചാൽ അറിയാവുന്നതാണ്. ഉൽപന്നങ്ങളുടെ കുറവ്, അതിവർഷം, വരൾച്ച ആദിയായവയും സമാധാനജീവിതം താറുമാറാകുന്നതുമെല്ലാം തന്നെ മനുഷ്യപ്രവർത്തനങ്ങളാൽ സംഭവിക്കുന്നവയാണ്. അവയിൽ ചിലതിന്റെ കാരണങ്ങൾ നമുക്ക് പ്രത്യക്ഷത്തിൽതന്നെ അറിയാൻ കഴിഞ്ഞേക്കും. ചിലതിന്റെ കാരണങ്ങൾ പ്രത്യക്ഷത്തിൽ മനസ്സിലാക്കാൻ കഴിഞ്ഞില്ലെന്നും വന്നേക്കും. അത്രമാത്രം. പ്രകൃതികോപങ്ങൾ എന്നോ, യാദൃശ്ചിക സംഭവങ്ങൾ എന്നോ നാം വിശേഷിപ്പിക്കാറുള്ള ആപത്തുകൾപോലും ഇതിൽ നിന്ന് ഒഴിവല്ലതന്നെ. അല്ലാഹു പറയുന്നതു നോക്കുക:-

ولو يؤاخذ الله الناس بظلمهم..........................ولا يستقدمون – النحل

മനുഷ്യർ ചെയ്യുന്ന അക്രമം കാരണം അല്ലാഹു അവരെ പിടികൂടുകയായിരുന്നുവെങ്കിൽ അതിന്റെ– ഭൂമിയുടെ–മുകളിൽ യാതൊരു ജീവിയെയും അവൻ ബാക്കി വിട്ടേക്കുമായിരുന്നില്ല. പക്ഷേ, ഒരു നിർണയിക്കപ്പെട്ട അവധി വരേക്കും അവരെ അവൻ താമസിപ്പിക്കുകയാണ് ചെയ്യുന്നത്. അവരുടെ ആ അവധി വന്നു കഴിഞ്ഞാൽ അവർ ഒരു നാഴികനേരം പിന്നോട്ടു പോകുന്നതോ മുന്നോട്ടു പോകുന്നതോ അല്ല' (നഹ്ൽ 61)

ولو ان اهل القرى امنوا..........................الا القوم الخاسرون – الاعراف

ആ രാജ്യക്കാർ -മുമ്പ് നശിപ്പിക്കപ്പെട്ട സമുദായങ്ങൾ–വിശ്വസിക്കുകയും, സൂക്ഷിക്കുകയും ചെയ്തിരുന്നുവെങ്കിൽ നാം അവർക്ക് ആകാശത്തുനിന്നും, ഭൂമിയിൽ നിന്നും ബർക്കത്തുകൾ–അഭിവൃദ്ധി മാർഗങ്ങൾ– തുറന്നുകൊടുത്തിരുന്നു. പക്ഷേ, അവർ വ്യാജമാക്കി, അപ്പോൾ അവർ പ്രവർത്തിച്ചുവെച്ചതിന്റെ ഫലമായി നാം അവരെ പിടിച്ചു ശിക്ഷിച്ചു. തങ്ങൾ ഉറങ്ങിക്കൊണ്ടിരിക്കെ രാത്രി സമയത്ത് നമ്മുടെ ശിക്ഷ തങ്ങൾക്ക് വന്നെത്തുന്നതിനെപ്പറ്റി ആ രാജ്യക്കാർ നിർഭയരായിപ്പോയോ? തങ്ങൾ വിളയാടിക്കൊണ്ടിരിക്കെ പൂർവ്വാഹ്ന– ളയുച്ച–സമയത്ത് നമ്മുടെ ശിക്ഷ തങ്ങൾക്ക് വന്നെത്തുന്നതിനെപ്പറ്റി ആ രാജ്യക്കാർ നിർഭയരായിപ്പോയോ? അല്ലാഹുവിന്റെ തന്ത്രത്തെപ്പറ്റി അവർ നിർഭയരായോ?!!! എന്നാൽ, നഷ്ടക്കാരായ ജനങ്ങളല്ലാതെ അല്ലാഹുവിന്റെ തന്ത്രത്തെപ്പറ്റി നിർഭയരാകുന്നതല്ല. (അഅ്റാഫ് 96–99) നൂഹ് നബി (അ) തന്റെ ജനങ്ങൾക്ക് നൽകിയ ഉപദേശങ്ങളിൽ അല്ലാഹു ഉദ്ധരിക്കുന്നു:–

فقلت استغفروا ربكم..............................ويجعل لكم انهارا – نوح

ഞാൻ പറഞ്ഞു: 'നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനോട് പാപമോചനം തേടുവിൻ. നിശ്ചയമായും അവൻ വളരെ പൊറുക്കുന്നവനാകുന്നു. അവൻ നിങ്ങൾക്ക് ആകാശത്തെ -മഴയെ– തുടർച്ചയായി അയച്ചുതരും. സമ്പത്തുകളെക്കൊണ്ടും മക്കളെക്കൊണ്ടും അവൻ നിങ്ങളെ പോഷിപ്പിക്കുകയും ചെയ്യും. നിങ്ങൾക്ക് തോട്ടങ്ങൾ ഉണ്ടാക്കിത്തരുകയും ചെയ്യും.' (സൂ: നൂഹ് 10–12) ഇതുപോലെ പല ക്വുർആൻ വചനങ്ങളും ഇവിടെ സ്മരണീയമാണ്.

വേണ്ടത്ര താക്കീതുകളും, ഉപദേശങ്ങളും നൽകിയിട്ടും ജനങ്ങൾ ദുഷ്പ്രവൃത്തികളിൽ നിന്ന് പിൻമാറുന്നില്ലെങ്കിൽ അവർ അവരുടെ പാട്ടിന് നടന്നുകൊള്ളട്ടെ എന്നുവെച്ച് സത്യവിശ്വാസികൾ തങ്ങളുടെ കാര്യം നോക്കിക്കൊള്ളുവാൻ അടുത്ത വചനങ്ങളിൽ അല്ലാഹു നിർദേശിക്കുന്നു:–

فَأَقِمْ وَجْهَكَ لِلدِّينِ ٱلْقَيِّمِ مِن قَبْلِ أَن يَأْتِيَ يَوْمٌ لَّا مَرَدَّ لَهُۥ مِنَ ٱللَّهِ ۖ يَوْمَئِذٍ يَصَّدَّعُونَ ﴿٤٣﴾

**《43》 ആകയാൽ, അല്ലാഹുവിൽ നിന്ന് യാതൊരു തടവും ഉണ്ടായിരിക്കാത്ത ഒരു ദിവസം വരുന്നതിന് മുമ്പായി നീ നിന്റെ മുഖം (വക്രത കൂടാതെ) ശരിയായി നിൽക്കുന്ന (ഈ) മതത്തിലേക്ക് നേരെയാക്കി നിർത്തിക്കൊള്ളുക. അന്നേ ദിവസം അവർ പിളർന്നു പിരിയുന്നതാകുന്നു.**

---

《43》 فَأَقِمْ അതുകൊണ്ട് ശരിക്ക് നിറുത്തുക وَجْهَكَ നിന്റെ മുഖം لِلدِّينِ മതത്തിലേക്ക് الْقَيِّمِ ശരിയായി നിലകൊള്ളുന്ന (വക്രതയില്ലാത്ത) مِن قَبْلِ أَن يَأْتِيَ വരുന്നതിന് മുമ്പ് يَوْمٌ ഒരു ദിവസം لَا مَرَدَّ യാതൊരു തടവും (പ്രതിരോധവും) ഇല്ലാത്ത لَهُ അതിന് مِنَ اللَّهِ അല്ലാഹുവിൽ നിന്ന് يَوْمَئِذٍ അന്നത്തെ ദിവസം يَصَّدَّعُونَ അവർ പിളരുന്നതാണ്, പിരിയും

---

തടവില്ലാത്ത ദിവസം എന്ന് പറഞ്ഞത് കിയാമത്ത് നാളിനെ ഉദ്ദേശിച്ചാകുന്നു. അന്ന് മനുഷ്യർ, നല്ലവരും, ചീത്തപ്പെട്ടവരും എന്നിങ്ങനെ വേർപിരിയുന്നതും, ഒരു വിഭാഗം സ്വർഗത്തിലും, മറ്റേ വിഭാഗം നരകത്തിലും പ്രവേശിക്കുന്നതുമാണ്.

مَن كَفَرَ فَعَلَيْهِ كُفْرُهُۥ ۖ وَمَنْ عَمِلَ صَـٰلِحًا فَلِأَنفُسِهِمْ يَمْهَدُونَ ﴿٤٤﴾

**《44》 ആർ അവിശ്വസിച്ചുവോ അവന്റെ അവിശ്വാസം അവന്റെ മേൽ തന്നെയായിരിക്കും. (ദോഷം ചെയ്യുക). ആർ സൽക്കർമം പ്രവർത്തിച്ചുവോ അവർ തങ്ങൾക്ക്തന്നെ സൗകര്യമൊരുക്കുകയും ചെയ്യുന്നു.**

لِيَجْزِىَ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ مِن فَضْلِهِۦٓ ۚ إِنَّهُۥ لَا يُحِبُّ ٱلْكَـٰفِرِينَ ﴿٤٥﴾

**《45》 വിശ്വസിക്കുകയും സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർക്ക്(അല്ലാഹു) അവന്റെ അനുഗ്രഹത്തിൽ നിന്ന് പ്രതിഫലം കൊടുക്കുവാൻ വേണ്ടിയാണ് (അത്). നിശ്ചയമായും അവൻ അവിശ്വാസികളെ ഇഷ്ടപ്പെടുന്നതല്ല.**

وَمِنْ ءَايَـٰتِهِۦٓ أَن يُرْسِلَ ٱلرِّيَاحَ مُبَشِّرَٰتٍ وَلِيُذِيقَكُم مِّن رَّحْمَتِهِۦ

**《46》 അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതാണ്, സന്തോഷവാർത്ത അറിയിക്കുവാനായിക്കൊണ്ട് കാറ്റുകളെ അവൻ അയക്കുന്നത്.**

**അവന്റെ കാരുണ്യത്തിൽ നിന്ന് (ചിലത്) നിങ്ങൾക്ക് ആസ്വദിപ്പിക്കുവാനും,**

وَلِتَجۡرِيَ ٱلۡفُلۡكُ بِأَمۡرِهِۦ وَلِتَبۡتَغُواْ مِن فَضۡلِهِۦ وَلَعَلَّكُمۡ تَشۡكُرُونَ ﴿٤٦﴾

**അവന്റെ കല്പനപ്രകാരം കപ്പലുകൾ സഞ്ചരിക്കുവാനും, അവന്റെ അനുഗ്രഹത്തിൽ നിന്നും നിങ്ങൾ (ഉപജീവനം) അന്വേഷിക്കുവാനും വേണ്ടിയാകുന്നു (അത്), നിങ്ങൾ നന്ദികാണിക്കുവാൻ വേണ്ടിയുമാണ്**

---

﴾44﴿ مَنْ كَفَرَ ആർ വിശ്വസിച്ചു فَعَلَيْهِ എന്നാൽ അവന്റെമേൽ തന്നെയാണ് كُفْرُهُ അവന്റെ അവിശ്വാസം وَمَنْ عَمِلَ ആർ പ്രവർത്തിച്ചു صَالِحًا സൽക്കർമ്മം, നല്ലത് فَلِأَنْفُسِهِمْ എന്നാൽ അവർക്ക് തന്നെ يَمْهَدُونَ അവർ സൗകര്യമൊരുക്കുന്നു, തയ്യാറാക്കിവെക്കുന്നു. ﴾45﴿ لِيَجْزِيَ അവൻ പ്രതിഫലം കൊടുക്കുവാൻ വേണ്ടി الَّذِينَ آمَنُوا വിശ്വസിച്ചവർക്ക് وَعَمِلُوا الصَّالِحَاتِ സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്ത مِنْ فَضْلِهِ അവന്റെ അനുഗ്രഹത്തിൽ നിന്ന്, അനുഗ്രഹത്താൽ إِنَّهُ നിശ്ചയമായും അവൻ لَا يُحِبُّ ഇഷ്ടപ്പെടുന്നതല്ല, സ്നേഹിക്കുന്നില്ല الْكَافِرِينَ അവിശ്വാസികളെ ﴾46﴿ وَمِنْ آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതാണ് أَنْ يُرْسِلَ അവൻ അയക്കുന്നത് الرِّيَاحَ കാറ്റുകളെ مُبَشِّرَاتٍ സന്തോഷവാർത്ത അറിയിക്കുന്നവയായിട്ട് وَلِيُذِيقَكُمْ നിങ്ങൾക്ക് ആസ്വദിപ്പിക്കുവാനും مِنْ رَحْمَتِهِ അവന്റെ കാരുണ്യത്തിൽനിന്ന് وَلِتَجْرِيَ നടക്കുവാനും, സഞ്ചരിക്കുവാനും الْفُلْكُ കപ്പൽ بِأَمْرِهِ അവന്റെ കൽപനപ്രകാരം وَلِتَبْتَغُوا നിങ്ങൾ അന്വേഷിക്കുവാനും, തേടുവാനും, مِنْ فَضْلِهِ അവന്റെ അനുഗ്രഹത്തിൽ നിന്ന് وَلَعَلَّكُمْ നിങ്ങൾ ആയേക്കുവാനും, ആയേക്കാം تَشْكُرُونَ നന്ദി ചെയ്യുന്ന, നന്ദി കാണിക്കുന്ന(വർ)

---

മഴ വർഷിക്കുവാൻ പോകുന്നുവെന്നും, ഉല്പന്നങ്ങൾ ഉണ്ടാക്കുവാൻ അടുത്തിരിക്കുന്നുവെന്നും സൂചിപ്പിക്കുന്നവയാണല്ലോ കാറ്റുകൾ. അതുകൊണ്ടാണ് അവയെപ്പറ്റി مُبَشِّرَاتٍ (സന്തോഷവാർത്ത അറിയിക്കുന്നവ) എന്ന് പറഞ്ഞത്. ആവിയന്ത്രക്കപ്പലുകൾ ഉണ്ടാകുന്നതിന് മുമ്പ് കടലിൽ സഞ്ചരിക്കുന്ന എല്ലാതരം കപ്പലുകൾക്കും കാറ്റിന്റെ സഹായം അനിവാര്യമാണ്. യന്ത്രക്കപ്പലുകൾക്ക് കാറ്റിനെ സാധാരണയായി അവലംബിക്കേണ്ടതില്ലെങ്കിലും, കാറ്റിന്റെ ഗതിയും വേഗതയും പാകം തെറ്റാതിരിക്കുന്നത് അതിനും ആവശ്യംതന്നെ. അതുകൊണ്ടാണ് അവന്റെ കല്പനപ്രകാരം കപ്പലുകൾ സഞ്ചരിക്കുവാനും എന്ന് പ്രസ്താവിച്ചത്. കാറ്റുകൊണ്ടുണ്ടാകുന്ന പല പ്രയോജനങ്ങളും ഓർമിപ്പിച്ചശേഷം 'നിങ്ങൾ നന്ദി ചെയ്‌വാൻ വേണ്ടിയും' (وَلَعَلَّكُمْ تَشْكُرُونَ) എന്ന് പറഞ്ഞത് പ്രത്യേകം ശ്രദ്ധാർഹമാകുന്നു.

وَلَقَدۡ أَرۡسَلۡنَا مِن قَبۡلِكَ رُسُلًا إِلَىٰ قَوۡمِهِمۡ فَجَآءُوهُم بِٱلۡبَيِّنَٰتِ

**﴾47﴿ നിനക്ക് മുമ്പ് പല റസൂലുകളെ [ദൈവദൂതൻമാരെ] യും അവരുടെ ജനതയിലേക്ക് നാം അയക്കുകയുണ്ടായിട്ടുണ്ട്.എന്നിട്ട് അവർ അവർക്ക് വ്യക്തമായ തെളിവുകളും കൊണ്ടു ചെന്നു. (അവരത് നിഷേധിച്ചു)**

فَٱنتَقَمۡنَا مِنَ ٱلَّذِينَ أَجۡرَمُواْۖ وَكَانَ حَقًّا عَلَيۡنَا نَصۡرُ ٱلۡمُؤۡمِنِينَ ﴿٤٧﴾

അപ്പോൾ, കുറ്റം പ്രവർത്തിച്ചവരോട് നാം പ്രതികാര നടപടിയെടുത്തു. നമ്മുടെ മേൽ കടമയായിരുന്നു സത്യവിശ്വാസികളെ സഹായിക്കൽ. (അത് നാം നിർവ്വഹിച്ചു.)

ٱللَّهُ ٱلَّذِي يُرۡسِلُ ٱلرِّيَٰحَ فَتُثِيرُ سَحَابًا فَيَبۡسُطُهُۥ فِي ٱلسَّمَآءِ كَيۡفَ يَشَآءُ وَيَجۡعَلُهُۥ كِسَفًا فَتَرَى ٱلۡوَدۡقَ يَخۡرُجُ مِنۡ خِلَٰلِهِۦۖ فَإِذَآ أَصَابَ بِهِۦ مَن يَشَآءُ مِنۡ عِبَادِهِۦٓ إِذَا هُمۡ يَسۡتَبۡشِرُونَ ﴿٤٨﴾

《48》 അല്ലാഹുവത്രെ കാറ്റുകളെ അയക്കുന്നവൻ. എന്നിട്ട് അവ മേഘത്തെ ഇളക്കിവിടുന്നു; അങ്ങനെ അവൻ ഉദ്ദേശിക്കുന്ന പ്രകാരം ആകാശത്തിൽ അതിനെ അവൻ പരത്തുന്നു; അതിനെ തുണ്ടങ്ങളാക്കുകയും ചെയ്യുന്നു. അപ്പോൾ, അതിനിടയിൽ നിന്ന് മഴ പുറത്തുവരുന്നതായി നിനക്കു കാണാം. എന്നിട്ട് തന്റെ അടിയാന്മാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവർക്ക് അവൻ അതിനെ എത്തിച്ചുകൊടുത്താൽ അപ്പോഴതാ അവർ സന്തോഷം പ്രകടിപ്പിക്കുന്നു!

وَإِن كَانُواْ مِن قَبۡلِ أَن يُنَزَّلَ عَلَيۡهِم مِّن قَبۡلِهِۦ لَمُبۡلِسِينَ ﴿٤٩﴾

《49》 നിശ്ചയമായും അവരിൽ അത് [മഴ] ഇറക്കപ്പെടുന്നതിന് മുമ്പ്– ഇതിന് മുമ്പായി അവർ –നിരാശപ്പെട്ടവരായിരുന്നു.

---

《47》 وَلَقَدْ أَرْسَلْنَا നാം അയക്കുകയുണ്ടായിട്ടുണ്ട് مِنْ قَبْلِكَ നിനക്ക് മുമ്പ് رُسُلًا പല റസൂലുകളെയും إِلَىٰ قَوْمِهِمْ അവരുടെ ജനതയിലേക്ക് فَجَاءُوهُمْ എന്നിട്ടവർ അവരുടെ അടുക്കൽ ചെന്നു بِالْبَيِّنَاتِ തെളിവുകളും കൊണ്ട് فَانْتَقَمْنَا അപ്പോൾ നാം പ്രതികാര നടപടി എടുത്തു مِنَ الَّذِينَ أَجْرَمُوا കുറ്റം പ്രവർത്തിച്ചവരോട് وَكَانَ ആയിരുന്നു, ആകുന്നു حَقًّا കടമ, മുറ عَلَيْنَا നമ്മുടെ മേൽ نَصْرُ الْمُؤْمِنِينَ സത്യവിശ്വാസികളെ സഹായിക്കൽ 《48》 اللَّهُ الَّذِي അല്ലാഹു യാതൊരുവനത്രെ يُرْسِلُ അയക്കുന്നു الرِّيَاحَ കാറ്റുകളെ فَتُثِيرُ എന്നിട്ടവ ഇളക്കി വിടുന്നു سَحَابًا മേഘത്തെ فَيَبْسُطُهُ എന്നിട്ടതിനെ അവൻ പരത്തുന്ന فِي السَّمَاءِ ആകാശത്തിൽ كَيْفَ يَشَاءُ അവൻ ഉദ്ദേശിക്കുന്ന പ്രകാരം وَيَجْعَلُهُ അതിനെ അവൻ ആക്കുകയും ചെയ്യുന്നു كِسَفًا തുണ്ടങ്ങൾ فَتَرَى അപ്പോൾ നീ കാണും, നിനക്ക് കാണാം الْوَدْقَ മഴ يَخْرُجُ പുറത്തുവരുന്നതായി مِنْ خِلَالِهِ അതിന്റെ ഇടയിൽ നിന്ന് فَإِذَا أَصَابَ എന്നിട്ടവൻ

എത്തിച്ചാൽ, ബാധിപ്പിച്ചാൽ, بِهِۦ അതിനെ مَنْ يَشَآءُ അവൻ ഉദ്ദേശിക്കുന്നവർക്ക് مِنْ عِبَادِهِۦٓ തന്റെ അടിയാന്മാരിൽ നിന്ന് إِذَا هُمْ അപ്പോഴതാ അവർ يَسْتَبْشِرُونَ സന്തോഷം പ്രകടിപ്പിക്കുന്നു ﴾49﴿ وَإِن كَانُوا۟ നിശ്ചയമായും അവരായിരുന്നു مِن قَبْلِ മുമ്പ് أَن يُنَزَّلَ അത് ഇറക്കപ്പെടുന്നതിന് عَلَيْهِم അവരിൽ مِّن قَبْلِهِۦ ഇതിനു മുമ്പായി لَمُبْلِسِينَ നിരാശപ്പെട്ടവർ തന്നെ.

---

فَٱنظُرْ إِلَىٰٓ ءَاثَٰرِ رَحْمَتِ ٱللَّهِ كَيْفَ يُحْىِ ٱلْأَرْضَ بَعْدَ مَوْتِهَآ ۚ إِنَّ ذَٰلِكَ لَمُحْىِ ٱلْمَوْتَىٰ ۖ وَهُوَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٥٠﴾

**﴾50﴿ അപ്പോൾ, അല്ലാഹുവിന്റ കാരുണ്യത്തിന്റെ ഫലങ്ങളിലേക്ക് നോക്കുക; ഭൂമി നിർജീവമായിരുന്നതിന് ശേഷം എങ്ങിനെയാണ് അവൻ അതിനെ ജീവിപ്പിക്കുന്നതെന്ന്! നിശ്ചയമായും, (അത് പ്രവർത്തിച്ച) അവൻ മരണപ്പെട്ടവരെ ജീവിപ്പിക്കുന്നവൻ തന്നെയാണ്; അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവനുമാകുന്നു.**

وَلَئِنْ أَرْسَلْنَا رِيحًا فَرَأَوْهُ مُصْفَرًّا لَّظَلُّوا۟ مِنۢ بَعْدِهِۦ يَكْفُرُونَ ﴿٥١﴾

**﴾51﴿ നാം ഒരു കാറ്റ് അയച്ചിട്ട് (അത് കൃഷിയെ നശിപ്പിച്ചു) മഞ്ഞ വർണം പൂണ്ടതായി അവർ കണ്ടുവെങ്കിലോ, തീർച്ചയായും അതിന് [ആ സന്തോഷത്തിനു] ശേഷം അവർ നന്ദികേട് കാണിക്കുന്നവരായിത്തീരുന്നതാണ്.**

---

﴾50﴿ فَٱنظُرْ അപ്പോൾ നീ നോക്കുക (ആലോചിക്കുക) إِلَىٰٓ ءَاثَٰرِ ഫലങ്ങളിലേക്ക്, അടയാളങ്ങളിലേക്ക് رَحْمَتِ ٱللَّهِ അല്ലാഹുവിന്റെ കാരുണ്യത്തിന്റെ كَيْفَ എപ്രകാരം يُحْيِي അവൻ ജീവിപ്പിക്കുന്നു ٱلْأَرْضَ ഭൂമിയെ بَعْدَ مَوْتِهَآ അതിന്റെ നിർജീവതക്ക് ശേഷം إِنَّ ذَٰلِكَ നിശ്ചയമായും (അങ്ങിനെയുള്ള) അവൻ لَمُحْيِي ٱلْمَوْتَىٰ മരണപ്പെട്ടവരെ ജീവിപ്പിക്കുന്നവൻ തന്നെ وَهُوَ അവൻ عَلَىٰ كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ് ﴾51﴿ وَلَئِنْ أَرْسَلْنَا നാം അയച്ചുവെങ്കിലോ رِيحًا ഒരു കാറ്റ് فَرَأَوْهُ എന്നിട്ടതിനെ അവർ കണ്ടു مُصْفَرًّا മഞ്ഞവർണ്ണമുള്ളതായി لَظَلُّوا۟ തീർച്ചയായും അവർ ആയിത്തീരും مِنۢ بَعْدِهِۦ അതിന് ശേഷം يَكْفُرُونَ നന്ദികേട് കാണിക്കും.

---

കാറ്റുകൾ മേഘത്തെ ഇളക്കിവിട്ടശേഷം ചിലപ്പോൾ ആകാശത്തിൽ വ്യാപിച്ചു ഉപരിഭാഗം മൂടി ധാരാളം മഴ വർഷിക്കുന്നു. ചിലപ്പോൾ മേഘം പല തുണ്ടങ്ങളായി അവിടവിടെ ചിന്നിച്ചിതറിപ്പോകുകയും ചെയ്യുന്നു. ഇതിനെപ്പറ്റിയാണ് 48–ാം വചനത്തിൽ അവൻ ഉദ്ദേശിക്കുന്ന പ്രകാരം അതിനെ ആകാശത്തിൽ പരത്തുന്നുവെന്നും, തുണ്ടങ്ങളാക്കുന്നുവെന്നും പ്രസ്താവിച്ചത്. മഴയുടെ ആവശ്യം ഉള്ളവർക്കെല്ലാം മഴ ലഭിച്ചുകൊള്ളണമെന്നില്ല.

ആർക്കെല്ലാമാണ് ആ അനുഗ്രഹം എത്തിച്ചുകൊടുക്കേണ്ടതെന്ന കാര്യം അല്ലാഹുവാണ് നിശ്ചയിക്കുന്നത്. അതിൽ മറ്റാർക്കും കയ്യില്ല. ഈ വസ്തുതയാണ്, തന്റെ അടിയാന്മാരിൽ താൻ ഉദ്ദേശിക്കുന്നവർക്ക് അതിനെ എത്തിച്ചാൽ (فأذا اصاب به من يشاء من عباده) എന്ന് പറഞ്ഞത്. മഴക്ക്വേണ്ടി കാത്തിരുന്നും, മഴകിട്ടാതെ വിഷമിച്ചും നിരാശയടഞ്ഞശേഷം മഴ വർഷിക്കുമ്പോഴാണല്ലോ കൂടുതൽ സന്തോഷം ഉണ്ടാകുക. അതാണ് 49-ാം വചനം ചൂണ്ടിക്കാട്ടുന്നത്. മഴ പെയ്തതിനെ തുടർന്നു ഭൂമി ജീവസ്സുള്ളതാകുകയും, സസ്യലതാദികൾ ഉണ്ടാവുകയും ചെയ്യുന്നതുപോലെ, മനുഷ്യൻ മരണമടഞ്ഞശേഷം അല്ലാഹു അവനെ പുനരുജ്ജീവിപ്പിക്കുമെന്നും ഇത് അതിന് തെളിവ് നൽകുന്നുവെന്നും 50- ാം വചനത്തിൽ പ്രസ്താവിക്കുന്നു.

51 ൽ മനുഷ്യന്റെ ഒരു ദുഃസ്വഭാവത്തെയാണ് ചൂണ്ടിക്കാട്ടുന്നത്. മേൽപറഞ്ഞതുപോലെ അല്ലാഹുവിന്റെ അനുഗ്രഹം ലഭിക്കുകയും, അവന്റെ ദൃഷ്ടാന്തങ്ങൾ കാണുകയും ചെയ്തുകൊണ്ടിരിക്കുന്ന മനുഷ്യന് എപ്പോഴെങ്കിലും ഒരു കാറ്റ് ഉപദ്രവം വരുത്തുകയും, അത്മൂലം അവന്റെ വിളവുകൾ നശിക്കുകയും, ചെയ്തുപോയെങ്കിൽ, അവൻ അല്ലാഹുവിന്റെ നിത്യാനുഗ്രഹങ്ങളെല്ലാം മറന്നുകൊണ്ട് നന്ദികെട്ടവനായിത്തീരുന്നു. എന്നിട്ടവൻ അല്ലാഹുവിന്റെ പേരിൽ ആക്ഷേപവും പുറപ്പെടുവിക്കും. കാറ്റിനെ പഴിക്കും, 'പ്രകൃതി' യെ ദുഷിക്കും, നഷ്ടം കണക്ക്കൂട്ടി കുപിതനാകും, അങ്ങിനെ പലതും. പക്ഷേ, യഥാർഥ വിശ്വാസികളിൽ നിന്ന് ഇങ്ങിനെ സംഭവിക്കുകയില്ല. നബിﷺ പറഞ്ഞതുപോലെ അവർ സന്തോഷത്തിൽ നന്ദിയുള്ളവരും, സന്താപത്തിൽ ക്ഷമയുള്ളവരുമായിരിക്കും. വിളകൾക്ക് ഉണക്കം, പഴുപ്പ് മുതലായ നാശങ്ങൾ ബാധിക്കുവാൻ കാറ്റ് കാരണമാകുന്നതുകൊണ്ടാണ് 'അത് മഞ്ഞവർണം പൂണ്ടതായി കണ്ടു' (فرأوه مصفرا) എന്നു പറഞ്ഞിരിക്കുന്നത്.

فَإِنَّكَ لَا تُسْمِعُ ٱلْمَوْتَىٰ وَلَا تُسْمِعُ ٱلصُّمَّ ٱلدُّعَآءَ إِذَا وَلَّوْا۟ مُدْبِرِينَ ﴿٥٢﴾

**﴿52﴾ (നബിയേ) എന്നാൽ, മരണപ്പെട്ടവരെ നീ കേൾപ്പിക്കുകയില്ല; ബധിരൻമാരെയും -അവർ പിന്നോട്ട് തിരിഞ്ഞുപോയാൽ- നീ വിളി കേൾപ്പിക്കുന്നതല്ല.**

وَمَآ أَنتَ بِهَـٰدِ ٱلْعُمْىِ عَن ضَلَـٰلَتِهِمْ ۖ إِن تُسْمِعُ إِلَّا مَن يُؤْمِنُ بِـَٔايَـٰتِنَا فَهُم مُّسْلِمُونَ ﴿٥٣﴾

**﴿53﴾ അന്ധൻമാരെ, അവരുടെ പിഴവിൽ നിന്നു (മാറ്റി) നേർവഴി കാട്ടുന്നവനുമല്ല നീ. നമ്മുടെ ലക്ഷ്യങ്ങളിൽ വിശ്വസിക്കുകയും, അങ്ങനെ തങ്ങൾ 'മുസ്‌ലിംകൾ' [കീഴൊതുക്കമുള്ളവർ] ആയിരിക്കുകയും ചെയ്യുന്നവർക്കല്ലാതെ നീ കേൾപ്പിക്കുന്നതല്ല.**

---

﴿52﴾ فَإِنَّكَ എന്നാൽ നിശ്ചയമായും നീ لَا تُسْمِعُ കേൾപ്പിക്കുകയില്ല الْمَوْتَىٰ മരണപ്പെട്ടവരെ وَلَا تُسْمِعُ നീ കേൾപ്പിക്കുന്നതുമല്ല الصُّمَّ ബധിരൻമാരെ الدُّعَاءَ വിളി إِذَا وَلَّوْا അവർ തിരിഞ്ഞുപോയാൽ مُدْبِرِينَ പിന്നോക്കം വെച്ചവരായി ﴿53﴾ وَمَا أَنتَ നീ അല്ലതാനും بِهَادِ الْعُمْيِ അന്ധൻമാരെ നേർവഴിക്കാക്കുന്നവൻ عَن ضَلَالَتِهِمْ അവരുടെ വഴിപിഴവിൽ നിന്ന്

إِن تُسْمِعُ നീ കേൾപ്പിക്കയില്ല إِلَّا مَن يُؤْمِنُ വിശ്വസിക്കുന്നവരെയല്ലാതെ بِـَٔايَـٰتِنَا നമ്മുടെ ലക്ഷ്യങ്ങളിൽ, ദൃഷ്ടാന്തങ്ങളിൽ فَهُم എന്നിട്ടവൻ مُّسْلِمُونَ മുസ്‌ലിംകളാണ് (അങ്ങിനെയുള്ള)

---

സൂറത്തുന്നംല് 80, 81 എന്നീ വചനങ്ങളും അവയുടെ വിവരണവും നോക്കുക. അവിടെ പ്രസ്താവിച്ചതെല്ലാം ഇവിടെയും ഓർക്കേണ്ടതാണ്.

## വിഭാഗം - 6

۞ ٱللَّهُ ٱلَّذِى خَلَقَكُم مِّن ضَعْفٍ ثُمَّ جَعَلَ مِنۢ بَعْدِ ضَعْفٍ قُوَّةً ثُمَّ جَعَلَ مِنۢ بَعْدِ قُوَّةٍ ضَعْفًا وَشَيْبَةً ۚ يَخْلُقُ مَا يَشَآءُ ۖ وَهُوَ ٱلْعَلِيمُ ٱلْقَدِيرُ ﴿٥٤﴾

**《54》 നിങ്ങളെ ബലഹീനതയിൽ നിന്ന് സൃഷ്ടിച്ചുണ്ടാക്കിയവനത്രെ അല്ലാഹു. പിന്നീട്, ബലഹീനതക്ക് ശേഷം അവൻ (നിങ്ങൾക്ക്) ശക്തിയുണ്ടാക്കി; പിന്നെ, ശക്തിക്ക് ശേഷം ബലഹീനതയും, നരയും ഉണ്ടാക്കി. അവൻ ഉദ്ദേശിക്കുന്നത് അവൻ സൃഷ്ടിക്കുന്നു; സർവ്വജ്ഞനും സർവ്വശക്തനുമായുള്ളവൻ അവൻ തന്നെ.**

---

《54》 اللَّهُ الَّذِي അല്ലാഹു യാതൊരുവനത്രെ خَلَقَكُم അവൻ നിങ്ങളെ സൃഷ്ടിച്ചു مِن ضَعْفٍ ബലഹീനത (ദുർബലത)യിൽ നിന്ന് ثُمَّ جَعَلَ പിന്നെ അവൻ ഉണ്ടാക്കി مِن بَعْدِ ضَعْفٍ ബലഹീനതക്ക് ശേഷം قُوَّةً ശക്തി ثُمَّ جَعَلَ പിന്നെ അവൻ ഉണ്ടാക്കി مِن بَعْدِ قُوَّةٍ ശക്തിക്ക് ശേഷം ضَعْفًا ബലഹീനത وَشَيْبَةً നരയും يَخْلُقُ അവൻ സൃഷ്ടിക്കുന്നു مَا يَشَاءُ അവൻ ഉദ്ദേശിക്കുന്നത് وَهُوَ അവൻ തന്നെ, അവനത്രെ الْعَلِيمُ സർവ്വജ്ഞൻ, അറിയുന്നവൻ الْقَدِيرُ സർവശക്തൻ, കഴിവുള്ളവൻ

---

ضَعْف എന്നും ضُعْف എന്നും ഈ ആയത്തിൽ വായനയുണ്ട്. അർഥം ഒന്നുതന്നെ. പക്ഷിമൃഗാദികൾ ജനിക്കുമ്പോൾ അവയ്ക്ക് അത്യാവശ്യമായി ചില കഴിവുകളെല്ലാം നൽകപ്പെട്ടിരിക്കുന്നത് കാണാം. എന്നാൽ കേവലം സൃഷ്ടികളിൽ ഉന്നതസ്ഥാനം വഹിക്കുന്ന മനുഷ്യനോ? യാതൊരു കഴിവും അറിവും ഇല്ലാത്തവനായിട്ടാണ് അവൻ പിറക്കുന്നത്. ക്രമേണ അവൻ അറിവും, ശക്തിയും ആർജ്ജിക്കുകയും ലോകസൃഷ്ടികളുടെ നേതൃത്വം അവകാശപ്പെടുവാൻ തക്കവണ്ണം യോഗ്യനായിത്തീരുകയും ചെയ്യുന്നു. കുറേ കഴിയുമ്പോൾ വീണ്ടും ഗതി കീഴ്പോട്ടുവെക്കുന്നു. ഒടുക്കം പിറന്നപ്പോഴത്തെ അവസ്ഥയിലേക്ക് തന്നെ തിരിച്ചുചെല്ലുന്നു. മനുഷ്യന്റെ പുനരുത്ഥാനത്തിനും അവന്റെ സ്രഷ്ടാവായ അല്ലാഹുവിന്റെ സർവജ്ഞതക്കും അപാരമായ കഴിവിനും ഇതു മതിയായ തെളിവുതന്നെ. ഈ യാഥാർഥ്യത്തെ നിഷേധിക്കുന്നവർക്ക് പുനരുത്ഥാനദിവസം എത്രമാത്രം ഭയങ്കരമായിരിക്കുമെന്ന് അടുത്തവചനം ചൂണ്ടിക്കാട്ടുന്നു:-

وَيَوْمَ تَقُومُ ٱلسَّاعَةُ يُقْسِمُ ٱلْمُجْرِمُونَ مَا لَبِثُوا۟ غَيْرَ سَاعَةٍ ۚ كَذَٰلِكَ كَانُوا۟ يُؤْفَكُونَ ﴿٥٥﴾

**《55》 അന്ത്യസമയം നിലനിൽക്കുന്ന ദിവസം കുറ്റവാളികൾ സത്യം ചെയ്യും; 'ഒരു നാഴിക നേരമല്ലാതെ തങ്ങൾ (ഇഹത്തിൽ) കഴിഞ്ഞുകൂടിയിട്ടില്ല' എന്ന്! അപ്രകാരമായിരുന്നു അവർ (സത്യത്തിൽ) തിരിക്കപ്പെട്ടിരുന്നത്.**

---

《55》 وَيَوْمَ تَقُومُ നിലനിൽക്കുന്ന ദിവസം السَّاعَةُ അന്ത്യസമയം يُقْسِمُ സത്യം ചെയ്യും الْمُجْرِمُونَ കുറ്റവാളികൾ مَالَبِثُوا അവർ കഴിഞ്ഞുകൂടിയിട്ടില്ല, താമസിച്ചിട്ടില്ല എന്ന് غَيْرَسَاعَةٍ ഒരു നാഴികയല്ലാതെ كَذَلِكَ അപ്രകാരം كَانُوا അവരായിരുന്നു يُؤْفَكُونَ തിരിക്കപ്പെടുക, നുണയിലകപ്പെടുക.

---

അന്ത്യനാളിലെ അതിഭയങ്കരങ്ങളായ അറ്റമില്ലാത്ത അനുഭവങ്ങൾ കാണുമ്പോൾ കുറ്റവാളികളായ ആളുകൾക്ക് തങ്ങളുടെ ഇഹലോകവാസക്കാലം വളരെ നിസ്സാരമായിരുന്നുവെന്ന് തോന്നും. വാസ്തവത്തിൽ കുറേ കൊല്ലങ്ങൾ അവർ ഇതിനുമുമ്പ് കഴിച്ചുകൂട്ടിയിട്ടുണ്ടെങ്കിലും പരിഭ്രാന്തിയുടെ ആധിക്യം നിമിത്തം സത്യാവസ്ഥ ഓർമിക്കുവാൻ അവർക്ക് സാധിക്കുന്നതല്ല. ഇതുപോലെതന്നെയാണ് മുമ്പ് ഇഹത്തിൽവെച്ച് അവർ സത്യത്തിൽ നിന്ന് വ്യതിചലിച്ചു കുറ്റവാളികളായിത്തീർന്നതും. എന്നാൽ സത്യവിശ്വാസികളായ സജ്ജനങ്ങളുടെ നില ഇതായിരിക്കുകയില്ല, അല്ലാഹു പറയുന്നു:-

وَقَالَ ٱلَّذِينَ أُوتُوا۟ ٱلْعِلْمَ وَٱلْإِيمَـٰنَ لَقَدْ لَبِثْتُمْ فِى كِتَـٰبِ ٱللَّهِ إِلَىٰ يَوْمِ ٱلْبَعْثِ ۖ فَهَـٰذَا يَوْمُ ٱلْبَعْثِ وَلَـٰكِنَّكُمْ كُنتُمْ لَا تَعْلَمُونَ ﴿٥٦﴾

**《56》 അറിവും, സത്യവിശ്വാസവും നൽകപ്പെട്ടിട്ടുള്ളവർ പറയുന്നതാണ്; 'അല്ലാഹുവിന്റെ ഗ്രന്ഥത്തിൽ (രേഖപ്പെടുത്തിയിട്ടുള്ള പ്രകാരം) പുനരുത്ഥാന ദിവസംവരേക്കും തീർച്ചയായും നിങ്ങൾ കഴിഞ്ഞുകൂടിയിട്ടുണ്ട്. എന്നാൽ, ഇതാ പുനരുത്ഥാനദിവസം. പക്ഷേ, നിങ്ങൾ (അതിനെപ്പറ്റി) അറിയാതിരിക്കുകയായിരുന്നു;**

فَيَوْمَئِذٍ لَّا يَنفَعُ ٱلَّذِينَ ظَلَمُوا۟ مَعْذِرَتُهُمْ وَلَا هُمْ يُسْتَعْتَبُونَ ﴿٥٧﴾

**《57》അപ്പോൾ, അക്രമം പ്രവർത്തിച്ചവർക്ക് അന്നത്തെ ദിവസം അവരുടെ ഒഴികഴിവ് ഉപകാരം ചെയ്യുകയില്ല; അവരോട് (ഖേദിച്ചുമടങ്ങി) തൃപ്തിപ്പെടുത്തുവാനാവശ്യപ്പെടുന്നതുമല്ല. (അഥവാ മടക്കം അനുവദിക്കപ്പെടുകയില്ല.)**

﴿56﴾ وَقَالَ الَّذِينَ യാതൊരു കൂട്ടർ പറയും أُوتُوا الْعِلْمَ അറിവു നൽകപ്പെട്ട وَالإِيمَانَ സത്യവിശ്വാസവും لَقَدْ لَبِثْتُمْ തീർച്ചയായും നിങ്ങൾ കഴിഞ്ഞുകൂടിയിട്ടുണ്ട് فِي كِتَابِ اللهِ അല്ലാഹുവിന്റെ ഗ്രന്ഥത്തിൽ, രേഖയിൽ إِلَى يَوْمِ الْبَعْثِ പുനരുത്ഥാനത്തിന്റെ (എഴുന്നേൽപിന്റെ) ദിവസം വരെ فَهَذَا എന്നാലിതാ يَوْمُ الْبَعْثِ പുനരുത്ഥാന ദിവസം وَلَكِنَّكُمْ പക്ഷേ നിങ്ങൾ كُنتُمْ നിങ്ങളായിരുന്നു لاَ تَعْلَمُونَ നിങ്ങളറിയാതെ ﴿57﴾ فَيَوْمَئِذٍ അപ്പോൾ അന്ന് لاَ يَنفَعُ ഉപകാരം ചെയ്കയില്ല الَّذِينَ ظَلَمُوا അക്രമം ചെയ്തവർക്ക് مَعْذِرَتُهُمْ അവരുടെ ഒഴികഴിവ് وَلاَ هُمْ അവരല്ലതാനും يُسْتَعْتَبُونَ അവരോട് തൃപ്തിപ്പെടുത്തുവാൻ (മടക്കം പ്രകടിപ്പിക്കുവാൻ) ആവശ്യപ്പെടുക (ഇല്ല)

---

സത്യവിശ്വാസവും പരലോകത്തെ സംബന്ധിച്ചുള്ള അറിവും ഉള്ളവർക്കറിയാം: മരണത്തിന് മുമ്പ് കുറേക്കാലം ഭൂമിയിൽ ജീവിച്ചിരുന്നിട്ടുണ്ട്. അതിന് ശേഷം അല്ലാഹു നിശ്ചയിച്ചകാലം ഖബ്‌റുകളിൽ കഴിഞ്ഞുകൂടിയിട്ടുണ്ട്. അതെല്ലാം അല്ലാഹു രേഖപ്പെടുത്തിവെച്ചിട്ടുമുണ്ട് എന്നൊക്കെ. കിയാമത്ത്നാളിൽ എല്ലാവരും വീണ്ടും എഴുന്നേൽപിക്കപ്പെടുമെന്നും ഇഹത്തിൽവെച്ച് ഓരോരുത്തനും ചെയ്ത കർമങ്ങൾക്ക് അവനവൻ ഉത്തരവാദിയാകുമെന്നും അവർ വിശ്വസിക്കുകയും ചെയ്തിരുന്നു അതനുസരിച്ച് അവർ പ്രവർത്തിക്കുകയും ചെയ്തു. ഇതെല്ലാം അറിയാതെയും ഇതിൽ വിശ്വസിക്കാതെയും ഇരുന്നതുകൊണ്ടാണ് നിങ്ങൾക്ക് ഇപ്പോൾ ഇത്തരം അനുഭവങ്ങൾ നേരിടേണ്ടി വന്നത്. എന്നിങ്ങനെ അവർ കുറ്റവാളികളെ ഓർമിപ്പിക്കുകയാണ്. പക്ഷേ, എനി ഖേദിച്ചിട്ട് ഫലമില്ല. യാതൊരു വിധത്തിലുള്ള ഒഴിവുകഴിവും അവിടെ സ്വീകാര്യമല്ല. വന്നുപോയതിനെപ്പറ്റി ഖേദം പ്രകടിപ്പിച്ച് തൃപ്തിപ്പെടുത്തുവാനുള്ള അവസരവും അവിടെ ലഭിക്കുന്നതല്ല. സ്വന്തം കർമഫലം അനുഭവിച്ചുകൊള്ളുക മാത്രമേ എനി നിവൃത്തിയുള്ളൂ.

وَلَقَدْ ضَرَبْنَا لِلنَّاسِ فِي هَٰذَا ٱلْقُرْءَانِ مِن كُلِّ مَثَلٍ ۚ وَلَئِن جِئْتَهُم بِـَٔايَةٍ لَّيَقُولَنَّ ٱلَّذِينَ كَفَرُوٓا۟ إِنْ أَنتُمْ إِلَّا مُبْطِلُونَ ﴿٥٨﴾

**﴿58﴾ തീർച്ചയായും, മനുഷ്യർക്കു വേണ്ടി ഈ ക്വുർആനിൽ എല്ലാ (വിധ) ഉപമയും നാം വിവരിച്ചിട്ടുണ്ട്. അവരുടെ അടുക്കൽ നീ വല്ല ദൃഷ്ടാന്തവുമായി ചെന്നാൽ (ആ) അവിശ്വസിച്ചവർ നിശ്ചയമായും പറയും: 'നിങ്ങൾ വ്യർഥവാദികളല്ലാതെ മറ്റൊന്നും അല്ല' എന്ന്!**

كَذَٰلِكَ يَطْبَعُ ٱللَّهُ عَلَىٰ قُلُوبِ ٱلَّذِينَ لَا يَعْلَمُونَ ﴿٥٩﴾

**﴿59﴾ അപ്രകാരം, യാഥാർഥ്യം അറിയാത്തവരുടെ ഹൃദയങ്ങളിൽ അല്ലാഹു മുദ്രവെക്കുന്നു.**

فَٱصْبِرْ إِنَّ وَعْدَ ٱللَّهِ حَقٌّ ۖ وَلَا يَسْتَخِفَّنَّكَ ٱلَّذِينَ لَا يُوقِنُونَ ﴿٦٠﴾

**﴾60﴿ ആകയാൽ (നബിയേ) ക്ഷമിച്ചുകൊള്ളുക. നിശ്ചയമായും, അല്ലാഹുവിന്റെ വാഗ്ദാനം യാഥാർത്ഥ്യമാകുന്നു. (വിശ്വാസം) ഉറപ്പിക്കാത്ത ആളുകൾ നിശ്ചയമായും (നിന്റെ സ്ഥൈര്യം-നശിപ്പിച്ച്) നിനക്ക് ചാഞ്ചല്യം വരുത്താതെയുമിരിക്കട്ടെ!**

---

﴾58﴿ وَلَقَدْ ضَرَبْنَا തീർച്ചയായും നാം വിവരിച്ചിട്ടുണ്ട് لِلنَّاسِ മനുഷ്യർക്ക് فِي هَٰذَا الْقُرْآنِ ഈ ക്വുർആനിൽ مِن كُلِّ مَثَلٍ എല്ലാ(വിധ) ഉപമയും, ഉപമയിൽ നിന്നും وَلَئِن جِئْتَهُم നീ അവരുടെ അടുക്കൽ ചെന്നുവെങ്കിൽ بِآيَةٍ വല്ല ദൃഷ്ടാന്തവുമായി لَيَقُولَنَّ നിശ്ചയമായും പറയും الَّذِينَ كَفَرُوا അവിശ്വസിച്ചവർ إِنْ أَنتُمْ നിങ്ങൾ അല്ല إِلَّا مُبْطِلُونَ വ്യർഥവാദികളല്ലാതെ, വേണ്ടാവൃത്തിക്കാരല്ലാതെ ﴾59﴿ كَذَٰلِكَ അപ്രകാരം يَطْبَعُ اللَّهُ അല്ലാഹു മുദ്രവെക്കും عَلَىٰ قُلُوبِ ഹൃദയങ്ങളിൽ الَّذِينَ لَا يَعْلَمُونَ അറിയാത്തവരുടെ ﴾60﴿ فَاصْبِرْ ആകയാൽ ക്ഷമിക്കുക, സഹിക്കുക إِنَّ وَعْدَ اللَّهِ നിശ്ചയമായും അല്ലാഹുവിന്റെ വാഗ്ദാനം حَقٌّ യഥാർഥമാണ്,സത്യമാണ് وَلَا يَسْتَخِفَّنَّكَ നിന്നെ നിസ്സാരമാക്കാതെ (ചാഞ്ചല്യം വരുത്താതെ, ലഘുവായി ഗണിക്കാതെ)യുമിരിക്കട്ടെ الَّذِينَ لَا يُوقِنُونَ ദൃഢവിശ്വാസം കൊള്ളാത്തവർ.

---

'അറിയാത്തവർ' (الَّذِينَ لَا يَعْلَمُونَ) എന്ന് പറഞ്ഞത്-ഇമാം ബൈളാവി (റ) ചൂണ്ടിക്കാണിച്ചതുപോലെ -സത്യം അറിയുവാൻ ഒട്ടും ശ്രമം നടത്താതെ കേട്ടുകേൾവികളെയും, പാരമ്പര്യ വിശ്വാസങ്ങളെയും മാത്രം മുറുകെ പിടിച്ചുകൊണ്ടിരിക്കുന്ന മൂഢ ജനങ്ങളെക്കുറിച്ചാകുന്നു. ഇങ്ങിനെയുള്ള മർക്കടമുഷ്ടിക്കാരുടെ ഹൃദയത്തിലേക്ക് സത്യത്തിന്റെ വെളിച്ചം പ്രവേശിക്കുവാൻ മാർഗമില്ലല്ലോ.

അല്ലാഹുവിന്റെ വാഗ്ദാനങ്ങളിൽ ദൃഢമായി വിശ്വാസം ഉറപ്പിച്ചുകൊണ്ട് ക്ഷമയോടും, സ്ഥിരചിത്തതയോടുംകൂടി ഇരുന്നുകൊള്ളണമെന്നും, ദൃഷ്ടാന്തങ്ങൾ കണ്ടിട്ടും ഉപദേശങ്ങൾ കേട്ടിട്ടും കാര്യബോധം വരാത്തവണ്ണം ഹൃദയം മരവിച്ചുപോയിട്ടുള്ള ആ ജനതയുടെ ചെയ്തികൾ നിമിത്തം ഒട്ടും ഹൃദയചാഞ്ചല്യമോ, അസ്വാസ്ഥ്യമോ ഉണ്ടാവരുതെന്നും നബി ﷺ തിരുമേനിയെ ഉപദേശിക്കുന്നതാണ് അവസാനത്തെ വചനം. അല്ലാഹു നമ്മെ എല്ലാവരെയും ക്ഷമയും സ്ഥിരചിത്തതയുമുള്ള സത്യവിശ്വാസികളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തട്ടെ - ആമീൻ.

والحمد لله اوّلا وآخرا– وله المنة والفضل

سورة لقمن

# 31. സൂറതു ലുക്വ്മാൻ

മക്കഃയിൽ അവതരിച്ചത് – വചനങ്ങൾ 34 – വിഭാഗം (റുകൂഉ്) 7

(27 മുതൽ മൂന്ന് വചനങ്ങൾ മദീനയിൽ അവതരിച്ചതാണെന്നും പക്ഷമുണ്ട്.)

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

പരമ കാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

الٓمٓ ﴿١﴾

《1》 'അലിഫ്- ലാം- മീം' (*)

تِلۡكَ ءَايَٰتُ ٱلۡكِتَٰبِ ٱلۡحَكِيمِ ﴿٢﴾

《2》 വിജ്ഞാനപ്രദമായ വേദഗ്രന്ഥത്തിലെ സൂക്തങ്ങളാണിവ.

هُدًى وَرَحۡمَةً لِّلۡمُحۡسِنِينَ ﴿٣﴾

《3》 നന്മ പ്രവർത്തിക്കുന്നവർക്ക് മാർഗദർശനവും കാരുണ്യവുമായിട്ടത്രെ (അത് സ്ഥിതി ചെയ്യുന്നത്).

ٱلَّذِينَ يُقِيمُونَ ٱلصَّلَوٰةَ وَيُؤۡتُونَ ٱلزَّكَوٰةَ وَهُم بِٱلۡأٓخِرَةِ هُمۡ يُوقِنُونَ ﴿٤﴾

《4》 അതായത്: നമസ്കാരം നിലനിറുത്തുകയും സകാത്ത് കൊടുക്കുകയും ചെയ്യുന്നവർക്ക്. അവരാകട്ടെ, പരലോകത്തിൽ വിശ്വാസമുറപ്പിക്കുകയും ചെയ്യുന്നു (അങ്ങിനെയുള്ളവർക്ക്).

---

《1》 الم 'അലിഫ്-ലാം-മീം' 《2》 تِلْكَ അവ, ഇവ, അത് آيَاتُ الْكِتَابِ വേദഗ്രന്ഥത്തിലെ സൂക്തങ്ങളാണ്, ലക്ഷ്യങ്ങളാണ് الْحَكِيمِ വിജ്ഞാനപ്രദമായ, യുക്തിപൂർണമായ 《3》 هُدًى മാർഗദർശനമായിട്ട് وَرَحْمَةً കാരുണ്യമായിട്ടും لِلْمُحْسِنِينَ നന്മ ചെയ്യുന്നവർക്ക്,

---

(*) ഇത്തരം അക്ഷരങ്ങളെക്കുറിച്ച് ഇതിന് മുമ്പ് പ്രതിപാദിച്ചിട്ടുണ്ട്.

സൽഗുണവാന്മാർക്ക് ﴾4﴿ الَّذِينَ അതായത് യാതൊരു കൂട്ടർ يُقِيمُونَ الصَّلَاةَ നമസ്കാരം നിലനിറുത്തുന്നു وَيُؤْتُونَ الزَّكَاةَ സകാത്ത് കൊടുക്കുകയും ചെയ്യുന്നു وَهُمْ അവരാകട്ടെ بِالْآخِرَةِ പരലോകത്തെക്കുറിച്ച് هُمْ يُوقِنُونَ അവർ വിശ്വാസമുറപ്പിക്കുന്നു, ഉറച്ചു വിശ്വസിക്കുന്നു

---

أُو۟لَـٰٓئِكَ عَلَىٰ هُدًى مِّن رَّبِّهِمْ ۖ وَأُو۟لَـٰٓئِكَ هُمُ ٱلْمُفْلِحُونَ ﴿٥﴾

**﴾5﴿ അക്കൂട്ടർ, തങ്ങളുടെ രക്ഷിതാവിങ്കൽനിന്നുള്ള നേർമാർഗത്തിലായിരിക്കും. അക്കൂട്ടർ, അവർ തന്നെയാണ് വിജയികളും.**

---

﴾5﴿ أُولَٰئِكَ അക്കൂട്ടർ عَلَىٰ هُدًى നേർമാർഗത്തിലാണ്, മാർഗദർശനമനുസരിച്ചാണ് مِن رَّبِّهِمْ തങ്ങളുടെ രക്ഷിതാവിൽ നിന്നുള്ള അക്കൂട്ടർ هُمُ അവർ തന്നെയാണ് الْمُفْلِحُونَ വിജയികൾ

---

വിശുദ്ധ ക്വുർആനിൽ നിരവധി വിജ്ഞാനങ്ങളും, യുക്തിതത്വങ്ങളും പ്രതിപാദിക്കപ്പെട്ടിട്ടുള്ളതുകൊണ്ടാണ് അതിന് الكتاب الحكيم (വിജ്ഞാനപ്രദമായ ഗ്രന്ഥം) എന്ന് വിശേഷിപ്പിക്കപ്പെടുന്നത്. ഈ അധ്യായത്തിന്റെ ആരംഭത്തിൽ ക്വുർആനിന് ഈ വിശേഷണം നൽകിയത് ഈ അധ്യായത്തിൽ ചില പ്രത്യേക വിജ്ഞാന തത്വങ്ങൾ അടങ്ങിയിട്ടുണ്ടെന്ന് സൂചിപ്പിക്കുന്നു. മനുഷ്യർക്ക് ആകമാനം മാർഗദർശനം നൽകുവാൻ വേണ്ടിയാണ് ക്വുർആൻ അവതരിപ്പിക്കപ്പെട്ടിട്ടുള്ളതെങ്കിലും, അവരിൽ നന്മ പ്രവർത്തിക്കുവാൻ സന്നദ്ധതയുള്ള സൽഗുണവാൻമാർക്ക് മാത്രമേ അതിന്റെ മാർഗദർശനം പ്രായോഗികഫലം ചെയ്യുകയുള്ളൂവെന്നത് സ്വാഭാവികമാണ്. നേരെമറിച്ച് ഹൃദയം കടുത്തവരും, പ്രവർത്തനം ദുഷിച്ചവരുമായ ആളുകൾക്ക് ക്വുർആൻ മുഖേന യാതൊരു നേട്ടവും ലഭിക്കുവാനില്ല. ഈ വസ്തുതയാണ് രണ്ടാമത്തെ വചനം ചൂണ്ടിക്കാട്ടുന്നത്. പ്രസ്തുത സൽഗുണവാന്മാരുടെ പ്രധാന ലക്ഷണങ്ങൾ മൂന്നാം വചനത്തിൽ വിവരിക്കുന്നു. അഞ്ചാമത്തെ വചനം അവരുടെ നേട്ടങ്ങളുടെ രത്നച്ചുരുക്കം വിവരിക്കുകയാണ്. എന്നാൽ, ക്വുർആന്റെ മാർഗദർശനം ലഭിക്കുവാനുള്ള ഭാഗ്യം ലഭിക്കാത്തവർ ആരായിരിക്കും? ഇത് അടുത്ത വചനങ്ങളിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്.:-

وَمِنَ ٱلنَّاسِ مَن يَشْتَرِى لَهْوَ ٱلْحَدِيثِ لِيُضِلَّ عَن سَبِيلِ ٱللَّهِ بِغَيْرِ عِلْمٍ وَيَتَّخِذَهَا هُزُوًا ۚ أُو۟لَـٰٓئِكَ لَهُمْ عَذَابٌ مُّهِينٌ ﴿٦﴾

**﴾6﴿ മനുഷ്യരിലുണ്ട് ചില ആളുകൾ: യാതൊരറിവും കൂടാതെ, അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് (ജനങ്ങളെ) വഴിപിഴപ്പിക്കുകയും, അതിനെ പരിഹാസ്യമാക്കിത്തീർക്കുകയും ചെയ്വാനായി അവർ വിനോദവാർത്ത(കളെ) വാങ്ങുന്നു. അക്കൂട്ടരാകട്ടെ, അവർക്ക് നിന്ദ്യകരമായ ശിക്ഷയുണ്ട്.**

وَإِذَا تُتْلَىٰ عَلَيْهِ ءَايَٰتُنَا وَلَّىٰ مُسْتَكْبِرًا كَأَن لَّمْ يَسْمَعْهَا كَأَنَّ فِىٓ أُذُنَيْهِ وَقْرًا ۖ فَبَشِّرْهُ بِعَذَابٍ أَلِيمٍ ﴿٧﴾

**《7》 (അങ്ങിനെയുള്ള) അവന് നമ്മുടെ 'ആയത്തുകൾ' ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ, അവൻ ഗർവ്വ് നടിച്ചുകൊണ്ട് തിരിഞ്ഞുപോകുന്നതുമാണ്; അവനത് കേട്ടിട്ടില്ലാത്തത് പോലെ- (അഥവാ) അവന്റെ ഇരുകാതുകളിലും ഒരു (തരം) കട്ടിയുള്ളത്പോലെ! എന്നാൽ, (നബിയേ) വേദനയേറിയ ശിക്ഷയെപ്പറ്റി അവന് സന്തോഷവാർത്ത അറിയിക്കുക!**

---

《6》 وَمِنَ النَّاسِ മനുഷ്യരിലുണ്ട് مَن يَشْتَرِي വാങ്ങുന്ന ചിലർ لَهْوَ الْحَدِيثِ വിനോദ വാർത്തയെ, അനാവശ്യ വർത്തമാനം لِيُضِلَّ അവൻ പിഴപ്പിക്കുവാൻ വേണ്ടി عَن سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് بِغَيْرِ عِلْمٍ യാതൊരറിവുമില്ലാതെ وَيَتَّخِذَهَا അതിനെ ആക്കുവാനും هُزُوًا പരിഹാസം, പരിഹാസ്യം أُولَٰئِكَ അക്കൂട്ടർ لَهُمْ അവർക്കുണ്ട് عَذَابٌ ശിക്ഷ مُّهِينٌ നിന്ദ്യകരമായ, അപമാനപ്പെടുത്തുന്ന 《7》 وَإِذَا تُتْلَىٰ ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ عَلَيْهِ അവന് آيَاتُنَا നമ്മുടെ ആയത്തുകൾ (ലക്ഷ്യങ്ങൾ, വേദവാക്യങ്ങൾ) وَلَّىٰ അവൻ തിരിഞ്ഞുപോകും مُسْتَكْبِرًا ഗർവ്വ് (അഹംഭാവം) നടിച്ചുകൊണ്ട് كَأَن لَّمْ يَسْمَعْهَا അവനത് കേൾക്കാത്തതുപോലെ كَأَنَّ فِي أُذُنَيْهِ അവന്റെ രണ്ട് കാതുകളിലുള്ള പ്രകാരം وَقْرًا ഒരു കട്ടി, ഭാരം فَبَشِّرْهُ എന്നാൽ അവന് സന്തോഷമറിയിക്കുക بِعَذَابٍ ശിക്ഷയെക്കുറിച്ച് أَلِيمٍ വേദനയേറിയ

---

لَهْو (ലഹ്‌വ്) എന്ന പദത്തിനാണ് ഇവിടെ 'വിനോദം' എന്ന് വിവർത്തനം നൽകിയിരിക്കുന്നത് . അത്യാവശ്യമായ കാര്യങ്ങളിൽ നിന്ന് ശ്രദ്ധയെ തിരിച്ചുവിടുന്നതോ, കേവലം രസത്തിനും ആനന്ദത്തിനും വേണ്ടി നടത്തപ്പെടുന്നതോ ആയ എല്ലാ കാര്യങ്ങൾക്കും ഉപയോഗിക്കുന്ന വാക്കാണ് 'ലഹ്‌വ്'. (*) രാക്കഥകൾ, നോവലുകൾ, പ്രേമസാഹിത്യങ്ങൾ, ചിരിക്കോപ്പുകൾ, വീണവാദ്യങ്ങൾ, സംഗീതാലാപങ്ങൾ, നൃത്തങ്ങൾ മുതലായവയും, നാടകങ്ങൾ, കഥകളികൾ, ഇന്നത്തെ ചലച്ചിത്രപ്രദർശനങ്ങൾ ആദിയായവയുമെല്ലാം 'വിനോദവാർത്ത' (لَهْوَ الْحَدِيثِ) കളിൽ ഉൾപ്പെടുന്നു. ഇബ്നു മസ്ഊദ് (റ), ഇബ്നു അബ്ബാസ് (റ), ജാബിർ (റ), ഇക്‌രിമഃ (റ), സഈദുബ്നു ജുബൈർ (റ), മുജാഹിദ് (റ), മക്ഹൂൽ (റ), അംറുബ്നു ശുഅയ്ബ് (റ), ഹസൻ (റ) തുടങ്ങിയ 'സ്വഹാബി'കളിലും 'താബിഉ' കളിലും ഉൾപ്പെട്ട പല മഹാന്മാരുടെയും പ്രസ്താവനകൾ പരിശോധിച്ചാൽ ഈ വാസ്തവം

---

(*) اللهو: ما يشغل الإنسان عما يعنيه ويهمه. (مفردات الراغب) مالهوت به وشغلك من هوى وطرب ونحوهما الشيء الذى يتلذذ به الإنسان فيلهيه (المنجد)

അറിയാവുന്നതാണ്. വേണ്ട, നാം ഇപ്പോൾ വായിച്ച ഇതേ ക്വുർആൻ വചനങ്ങൾ ഒന്ന് മനസ്സിരുത്തി വായിക്കുന്ന ഏതൊരു നിഷ്പക്ഷഹൃദയനും അത് ബോധ്യപ്പെടുന്നതാണ്. പക്ഷേ, ഈ ഉദാഹരണങ്ങളിൽ ചിലത് ചിലതിനെക്കാൾ ഗൗരവം കൂടിയതോ കുറഞ്ഞതോ ആയിരിക്കുമെന്നു മാത്രം.

'വിനോദവാർത്തയെ വാങ്ങുന്നവർ' (مَن يَشْتَرِي لَهْوَ الْحَدِيثِ) എന്ന് പറഞ്ഞിട്ടുള്ളതുകൊണ്ട് അത് വിലക്ക് മേടിക്കുന്നവരോ, അതിനായി മുതൽമുടക്കുന്നവരോ മാത്രമാണ് ഉദ്ദേശ്യമെന്ന് കരുതേണ്ടതില്ല. ക്വത്താദഃ (റ) ചൂണ്ടിക്കാട്ടുന്നതുപോലെ, വിനോദത്തിൽ ഏർപ്പെടുന്നവർ എന്നേ അതിനർഥമുള്ളൂ. വില മുടക്കലുംകൂടി ഉണ്ടാകുന്നപക്ഷം അത് കൂടുതൽ ആക്ഷേപാർഹമായിരിക്കുകയും ചെയ്യും. ഏതായാലും, വിനോദങ്ങളിൽ ശ്രദ്ധ പതിപ്പിക്കുന്നവർ അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് ക്രമേണ അകന്നുപോകുകയും, അതിനെ പുച്ഛവും പരിഹാസവുമാക്കിത്തീർക്കുകയും ചെയ്യുമെന്നത് സ്വാഭാവികം മാത്രമാണ്. അങ്ങിനെ സ്വയം ദുർമാർഗത്തിൽ ആപതിക്കുകയും, അചിരേണ മറ്റുള്ളവരെക്കൂടി വഴിപിഴപ്പിക്കുകയും ചെയ്യും. ഇത് കേവലം സങ്കൽമല്ല, അനുഭവങ്ങൾ സാക്ഷീകരിക്കുന്ന യാഥാർഥ്യം മാത്രമാകുന്നു. ഇങ്ങിനെയുള്ളവരെപ്പറ്റി 7-ാം വചനത്തിൽ അല്ലാഹു പ്രസ്താവിച്ച സംഗതികൾ നോക്കുക! അതെ, അല്ലാഹുവിന്റെ വിധിവിലക്കുകളും, നിയമനിർദ്ദേശങ്ങളും നോക്കുവാനോ, അതനുസരിക്കുവാനോ അവർ തയ്യാറാകുന്നതല്ല. അത് കേൾക്കുന്നതുതന്നെ അവർക്ക് അറപ്പും വെറുപ്പുമായിരിക്കും. അതിന്റെ നേരെ പരിഹാസവും പ്രതിഷേധവും പ്രകടിപ്പിക്കുകയും ചെയ്യും. അതുകൊണ്ട് അല്ലാഹുവിന്റെ ഭാഗത്ത് നിന്ന് അവർക്ക് സന്തോഷവാർത്തയായി ലഭിക്കുവാൻ വല്ലതുമുണ്ടെങ്കിൽ അത് ഒരേ ഒരു കാര്യം മാത്രമാണ്. അതത്രെ നിന്ദ്യകരവും, വേദനയേറിയതുമായ ശിക്ഷ! അല്ലാഹു നമ്മെ രക്ഷിക്കട്ടെ. ആമീൻ.

ഈ വചനങ്ങളുടെ അവതരണ ഹേതുവായി പല മുഫസ്സിറുകളും ഉദ്ധരിക്കാറുള്ള ഒരു സംഭവത്തിന്റെ ചുരുക്കം ഇതാണ്: നള്റുബ്നുൽ ഹർഥ് (النضربن الحرث) കച്ചവടാർത്ഥം പേർഷ്യയിൽ പോകാറുണ്ടായിരുന്നു. അയാൾ അവിടെ നിന്ന് പല കഥാകൃതികളും വാങ്ങിക്കൊണ്ടുവരും. മുഹമ്മദ് നിങ്ങൾക്ക് ആദ്-സമൂദ് മുതലായവരുടെ കഥകൾ പറഞ്ഞു തരുന്നുവല്ലോ. എന്നാൽ, ഞാൻ നിങ്ങൾക്ക് കൊസ്റൂമാരുടെയും, റുസ്തം, ഇസ്ഫൻദിയാർ മുതലായ രാജാക്കളുടെയും കഥകൾ കേൾപ്പിക്കാം' എന്നും മറ്റും പ്രസ്താവിച്ചുകൊണ്ട് ക്വുറൈശികളുടെ സദസ്സിൽ അവ വായിപ്പിച്ച് കേൾപ്പിക്കും. വിശുദ്ധ ക്വുർആൻ കേൾക്കുന്നതിൽ നിന്ന് അവരുടെ ശ്രദ്ധ തിരിക്കുകയായിരുന്നു നള്റിന്റെ ഉദ്ദേശം. യഥാർത്ഥത്തിൽ അവതരണ ഹേതു എന്തുതന്നെ ആയികൊള്ളട്ടെ ആയത്തുകളുടെ വ്യക്തമായ അർത്ഥവ്യാപ്തിയിൽ ഉൾകൊള്ളുന്ന എല്ലാവിധ വിനോദങ്ങളും അതിൽ ഉൾപ്പെടുമെന്നതിൽ തർക്കമില്ല. കല, സൗന്ദര്യം, വിനോദം, സാഹിത്യം ആദിയായവയുടെ പേര് പറഞ്ഞുംകൊണ്ട് ഇന്ന് നമ്മുടെ ഇടയിൽ പ്രചാരത്തിലിരിക്കുന്ന മിക്ക വിഷയങ്ങളും- അവയുടെ കർത്താക്കളും, ആരാധകൻമാരും, അനുഭാവികളും അവക്ക് എന്ത് ന്യായീകരണങ്ങൾ അവതരിപ്പിച്ചാലും, ശരി- മനുഷ്യന്റെ ധാർമിക ബോധവും, സ്വഭാവ ഗുണങ്ങളും നശിപ്പിച്ചു അവനെ മൃഗപ്രായമാക്കുന്നവയത്രെ. പക്ഷേ, അല്ലാഹുവിനെ കുറിച്ചും, സനാതന തത്വങ്ങളെ കുറിച്ചും ബോധ

വും, ബഹുമാനവുമുള്ളവർക്കേ ഈ നാശത്തിന്റെ ആഴം കണ്ടെത്തുവാൻ കഴിയുകയുള്ളൂ.

ഇന്നത്തെ കലാവിനോദങ്ങളിൽ കൂടുതൽ ആകർഷകങ്ങളായി ഗണിക്കപ്പെടുന്നത് അവയിലെ നാട്യം, അഭിനയം, നൃത്തം, കൃത്രിമ വേഷം, നഗ്നവേഷം, സംഗീതം ആദിയായവയാണല്ലോ. ഇവയെ സംബന്ധിച്ച് വന്നിട്ടുള്ള ചില പ്രമാണങ്ങൾ ഇവിടെ ഓർക്കുന്നത് സന്ദർഭോചിതമായിരിക്കും;

(١) عن ابن عباس رضي الله عنه قال لعن رسول الله ﷺ المتشبهين من الرجال بالنساء والمتشبهات من النساء بالرجال - البخاري

(٢) عن أبى هريره رضي الله عنه قال لعن رسول الله ﷺ الرجل يلبس لبسة المرأة والمرأة تلبس لبسة الرجل - أبو دود

(٣) عن أبى هريرة رضي الله عنه قال : قال رسول الله ﷺ صنفان من أهل النار لم أرهما قوم معهم سياط كأذناب البقر يضربون بها الناس وَ نِساء كاسيات عاريات مائلات مميلات رؤوسهن كأسنمة البخت المائلة لا يدخلن الجنة ولا يجدن ريحها......- مسلم

സാരം: 1) ഇബ്നു അബ്ബാസ് (റ) പറയുന്നു: 'സ്ത്രീകളോട് സാദൃശ്യം വഹിക്കുന്ന-സ്ത്രീവേഷം ധരിക്കുന്ന-പുരുഷന്മാരെയും, പുരുഷൻമാരോട് സാദൃശ്യം വഹിക്കുന്ന-പുരുഷവേഷം സ്വീകരിക്കുന്ന-സ്ത്രീകളെയും റസൂൽ ﷺ തിരുമേനി ശപിച്ചിരിക്കുന്നു.' -ബുഖാരി,

2) അബൂഹുറയ്റഃ (റ) പറയുന്നു: 'സ്ത്രീകൾ ധരിക്കുന്ന പ്രകാരം വസ്ത്രധാരണം ചെയ്യുന്ന പുരുഷനെയും, പുരുഷൻ ധരിക്കുന്ന പ്രകാരം വസ്ത്രധാരണം ചെയ്യുന്ന സ്ത്രീയെയും റസൂൽ ﷺ ശപിച്ചിരിക്കുന്നു.'- അബൂദാവൂദ്.

3) റസൂൽ ﷺ അരുളിച്ചെയ്തതായി അബൂഹുറയ്റഃ (റ) ഉദ്ധരിക്കുന്നു: 'നരകത്തിന്റെ ആൾക്കാരിൽപെട്ട രണ്ടുതരക്കാരെ ഞാൻ കാണുകയുണ്ടായിട്ടില്ല. (അവർ പിന്നീട് വരാനിരിക്കുന്നു.) പശുക്കളുടെ വാലുപോലെയുള്ള (തലപ്പത്ത് ഒരുതരം പൊടുപ്പുവെച്ച) ചമ്മട്ടികൾ കൈവശംവെച്ച് അവകൊണ്ട് ജനങ്ങളെ അടിക്കുന്ന ജനതയാണ് (അക്രമികളായ അധികാരസ്ഥൻമാരാണ്) ഒന്ന്. വസ്ത്രംധരിച്ച നഗ്നകളും (നാമമാത്ര വസ്ത്രധാരിണികളും) കുണുങ്ങി നടക്കുന്നവരും, വശീകരിക്കുന്നവരുമായ സ്ത്രീകളാണ് മറ്റൊന്ന്. ഇവരുടെ തലകൾ (വികൃത വേഷം നിമിത്തം) തടിച്ച ഒട്ടകത്തിന്റെ (കൊഴുത്തു) മറിഞ്ഞ പൂഞ്ഞകൾ പോലെയായിരിക്കും. ഇവർ സ്വർഗത്തിൽ പ്രവേശിക്കുകയില്ല; അതിന്റെ പരിമളം അവർക്ക് ലഭിക്കുകയുമില്ല.... മുസ്ലിം).

കൃത്രിമ മുടി കൂട്ടിച്ചേർക്കുകയോ, ചേർത്തുകൊടുക്കുവാനാവശ്യപ്പെടുകയോ ചെയ്യുന്ന

സ്ത്രീകളെയും, പച്ചകുത്തുക, ഭംഗിക്കുവേണ്ടി പല്ലുകൾ രാവി വിടവുണ്ടാക്കുക മുതലായ പ്രവൃത്തികൾ മുഖേന അല്ലാഹു നൽകിയ പ്രകൃതിരൂപത്തിന് വ്യത്യാസം വരുത്തുന്ന സ്ത്രീകളെയും നബി ﷺ ശപിച്ചിട്ടുള്ളതായി അബ്ദുല്ലാഹിബ്നു ഉമർ (റ), അബ്ദുല്ലാഹിബ്നു മസ്ഊദ് (റ) എന്നീ സ്വഹാബികളുടെ പ്രസ്താവന ഇമാം ബുഖാരിയും മുസ്ലിമും ഉദ്ധരിച്ചിട്ടുണ്ട്. വെള്ളം കൃഷിയെ ഉല്പാദിപ്പിക്കുന്ന പ്രകാരം സംഗീതം ഹൃദയത്തിൽ കപടവിശ്വാസത്തെ ഉൽപാദിപ്പിക്കുന്നതാണ്' എന്ന് നബി ﷺ പ്രസ്താവിച്ചതായി ജാബിർ (റ) പറഞ്ഞുവെന്ന് ഇമാം ബൈഹകി **شعب الإيمان** ൽ ഉദ്ധരിച്ചിരിക്കുന്നു. ഇമാം അഹ്മദ് (റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ നബി ﷺ ഇപ്രകാരം പറഞ്ഞതായി കാണാം: 'എന്നെ ലോകർക്ക് കാരുണ്യമായും, ലോകർക്ക് മാർഗദർശനമായും അല്ലാഹു നിയോഗിച്ചിരിക്കുന്നു. കൊട്ടുമേളങ്ങളെയും, കുഴൽവാദ്യങ്ങളെയും, വിഗ്രഹങ്ങളെയും, കുരിശുകളെയും തുടച്ചുനീക്കുവാനും എന്നോട് കൽപിച്ചിരിക്കുന്നു..... ' ഈ ആയത്തിൽ പ്രസ്താവിച്ച 'വിനോദവാർത്ത' (لَهْوَ الْحَدِيثِ) യെക്കുറിച്ച് ചോദിക്കപ്പെട്ടപ്പോൾ ഇബ്നു മസ്ഊദ് (റ) സത്യം ചെയ്തുകൊണ്ട് പറഞ്ഞ മറുപടി **الغناء** (അത് സംഗീതമാണ്.) എന്നായിരുന്നു. (**رواه ابن جرير**) അതിലെ പ്രധാന ഇനം അതാണെന്ന് സാരം.

സംഗീതത്തെക്കുറിച്ച് യസീദ്ബ്നുൽവലീദ് (**يزيدبن الوليد الناقص**) ന്റെ ഒരു പ്രസ്താവന എത്ര വാസ്തവം! അദ്ദേഹം തന്റെ ഗോത്രക്കാരോടായി പറയുകയാണ്: ഉമയ്യഃ ഗോത്രമേ, സംഗീതത്തെ സൂക്ഷിച്ചുകൊള്ളുക! അത് ലജ്ജയെ ക്ഷയിപ്പിക്കുന്നു, ദേഹേച്ഛയെ വർധിപ്പിക്കുന്നു, മനുഷ്യത്വം നശിപ്പിക്കുന്നു, മദ്യത്തെ പ്രതിനിധീകരിക്കുന്നു, മത്തൻമാരെപ്പോലെ പ്രവർത്തിപ്പിക്കുന്നു! കൂടാതെ കഴിയാത്തപക്ഷം, സ്ത്രീകളെയെങ്കിലും അതിൽ സംബന്ധിക്കാനനുവദിക്കരുത്. (**رواه البيهقى وابن ابى الدنيا**) സ്ത്രീപുരുഷ സമ്പർക്കത്തോടുകൂടിയതും, കാമവികാരങ്ങളെ ഇളക്കിത്തീർക്കുന്നതും, മനുഷ്യന്റെ മാനവും, ഉൽകൃഷ്ടവുമായ സ്വഭാവഗുണങ്ങളെ ഹനിച്ചുകളയുന്നതുമായ വിഷയങ്ങളെ ആക്ഷേപിക്കുന്ന മഹദ്വാക്യങ്ങളും, ഉദ്ധരണികളും പലതും കാണാം. ദൈർഘ്യം ഭയന്ന് മതിയാക്കുകയാണ്. വിവാഹം, പെരുന്നാൾ, മുതലായ സന്ദർഭങ്ങളിൽ പരിമിതമായ അളവിൽ വിനോദങ്ങൾ അനുവദിക്കപ്പെട്ടിട്ടുണ്ടെന്നത് വാസ്തവമത്രെ. ഇതൊഴിവാക്കിയാൽ, വിനോദങ്ങളെ പൊതുവിൽ നിരുൽസാഹപ്പെടുത്തുകയാണ് ഇസ്ലാം ചെയ്തിട്ടുള്ളത് എന്ന് കാണാം. അവയിൽ കൂടുതൽ ദോഷകരമായതിനെ തീരെ വിരോധിക്കുകയും ചെയ്തിരിക്കുന്നു. അല്ലാഹു പറയുന്നത് നോക്കുക:

وَمَا الْحَيَاةُ الدُّنْيَا إِلاَّ لَعِبٌ وَلَهْوٌ وَلَلدَّارُ الآخِرَةُ خَيْرٌ لِلَّذِينَ يَتَّقُونَ أَفَلاَ تَعْقِلُونَ– الأنعام

(ഐഹിക ജീവിതമെന്നത് വിളയാട്ടും വിനോദവുമല്ലാതെ മറ്റൊന്നുമല്ല. സൂക്ഷിക്കുന്ന ആളുകൾക്ക് പരലോകമത്രെ ഉത്തമമായത്. അപ്പോൾ നിങ്ങൾ ബുദ്ധി കൊടുക്കുന്നില്ലേ?!) വിനോദങ്ങളിലൊന്നും ലയിക്കാതെ സൽക്കർമങ്ങൾ സമ്പാദിച്ചുവെക്കുന്നവർക്ക് ആനന്ദത്തിന്റെ അനുഗൃഹീത സ്വർഗം അല്ലാഹു വാഗ്ദത്തം ചെയ്യുന്നു.

إِنَّ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ لَهُمْ جَنَّـٰتُ ٱلنَّعِيمِ ﴿٨﴾

《8》 നിശ്ചയമായും, വിശ്വസിക്കുകയും, സൽക്കർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തിട്ടുള്ളവരാകട്ടെ, അവർക്ക് സുഖാനുഭൂതിയുടെ സ്വർഗങ്ങളുണ്ട്:-

خَـٰلِدِينَ فِيهَا ۖ وَعْدَ ٱللَّهِ حَقًّا ۚ وَهُوَ ٱلْعَزِيزُ ٱلْحَكِيمُ ﴿٩﴾

《9》 അവരതിൽ നിത്യവാസികളായിക്കൊണ്ട് (ജീവിക്കും). അല്ലാഹുവിന്റെ യഥാർഥമായ വാഗ്ദാനം! അവനത്രെ പ്രതാപശാലിയും, അഗാധജ്ഞാനിയുമായുള്ളവൻ.

خَلَقَ ٱلسَّمَـٰوَٰتِ بِغَيْرِ عَمَدٍ تَرَوْنَهَا ۖ وَأَلْقَىٰ فِى ٱلْأَرْضِ رَوَٰسِىَ أَن تَمِيدَ بِكُمْ

《10》 നിങ്ങൾക്ക് കാണാവുന്ന തൂണുകളൊന്നും കൂടാതെ അവൻ ആകാശങ്ങളെ സൃഷ്ടിച്ചിരിക്കുന്നു. ഭൂമി നിങ്ങളെയും കൊണ്ട് ചരിഞ്ഞുപോകുമെന്നതിനാൽ, ഉറച്ച മലകളെ അതിൽ അവൻ സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു.

وَبَثَّ فِيهَا مِن كُلِّ دَآبَّةٍ ۚ وَأَنزَلْنَا مِنَ ٱلسَّمَآءِ مَآءً فَأَنۢبَتْنَا فِيهَا مِن كُلِّ زَوْجٍ كَرِيمٍ ﴿١٠﴾

അതിൽ എല്ലാ (തരം) ജീവജന്തുക്കളെയും വിതരണം ചെയ്കയും ചെയ്തിരിക്കുന്നു. ആകാശത്തുനിന്ന് നാം [അല്ലാഹു] വെള്ളം ഇറക്കി; എന്നിട്ട് മാന്യമായ [വിശിഷ്ടമായ] എല്ലാ ഇണകളെയും നാം അതിൽ മുളപ്പിക്കുകയും ചെയ്തു.

هَـٰذَا خَلْقُ ٱللَّهِ فَأَرُونِى مَاذَا خَلَقَ ٱلَّذِينَ مِن دُونِهِۦ ۚ بَلِ ٱلظَّـٰلِمُونَ فِى ضَلَـٰلٍ مُّبِينٍ ﴿١١﴾

《11》 ഇത് (ഒക്കെയും) അല്ലാഹുവിന്റെ സൃഷ്ടിയാകുന്നു. എന്നാൽ, അവന് പുറമെയുള്ളവർ സൃഷ്ടിച്ചിട്ടുള്ളതെന്താണെന്ന് നിങ്ങളെനിക്ക് കാണിച്ചുതരിക! പക്ഷേ, അക്രമകാരികൾ വ്യക്തമായ ദുർമാർഗത്തിലാകുന്നു.

﴾8﴿ إِنَّ ٱلَّذِينَ നിശ്ചയമായും യാതൊരുകൂട്ടർ آمَنُوا വിശ്വസിച്ചു وَعَمِلُوا പ്രവർത്തിക്കുകയും ചെയ്തു ٱلصَّٰلِحَٰتِ സൽക്കർമ്മങ്ങൾ لَهُمْ അവർക്കുണ്ട് جَنَّٰتُ ٱلنَّعِيمِ സുഖാനുഭൂതിയുടെ (അനുഗ്രഹവർഷത്തിന്റെ) സ്വർഗങ്ങൾ ﴾9﴿ خَٰلِدِينَ فِيهَا അതിൽ നിത്യവാസികളായ നിലയിൽ وَعْدَ ٱللَّهِ അല്ലാഹുവിന്റെ വാഗ്ദാനം حَقًّا യഥാർഥമായ, സത്യമായും وَهُوَ അവൻ ٱلْعَزِيزُ പ്രതാപശാലിയത്രെ ٱلْحَكِيمُ അഗാധജ്ഞനായ, തത്വജ്ഞാനിയായ ﴾10﴿ خَلَقَ ٱلسَّمَٰوَٰتِ ആകാശങ്ങളെ അവൻ സൃഷ്ടിച്ചിരിക്കുന്നു بِغَيْرِ عَمَدٍ തൂണുകളൊന്നും കൂടാതെ تَرَوْنَهَا നിങ്ങൾ കാണുന്ന وَأَلْقَىٰ അവൻ ഇടുക (സ്ഥാപിക്കുക) യും ചെയ്തു فِي ٱلْأَرْضِ ഭൂമിയിൽ رَوَٰسِيَ ഉറച്ച മലകളെ, ആണികളെ أَن تَمِيدَ അത് ചരിഞ്ഞുപോകുമെന്നതിനാൽ (മറിഞ്ഞുപോകാതിരിക്കുന്നതിന്) بِكُمْ നിങ്ങളെയും കൊണ്ട് وَبَثَّ فِيهَا അതിൽ പരത്തുക (വിതരണം ചെയ്യുക)യും ചെയ്തു مِن كُلِّ دَآبَّةٍ എല്ലാ ജന്തുക്കളെയും, ജന്തുക്കളിൽനിന്ന് وَأَنزَلْنَا നാം ഇറക്കുകയും ചെയ്തു مِنَ ٱلسَّمَآءِ ആകാശത്തുനിന്ന് مَآءً വെള്ളം, ജലം فَأَنۢبَتْنَا എന്നിട്ട് നാം മുളപ്പിച്ചു, ഉൽപാദിപ്പിച്ചു فِيهَا അതിൽ مِن كُلِّ زَوْجٍ എല്ലാ ഇണകളെയും, ഇണകളിൽനിന്നും كَرِيمٍ മാന്യമായ, വിശേഷപ്പെട്ട ﴾11﴿ هَٰذَا ഇത് خَلْقُ ٱللَّهِ അല്ലാഹുവിന്റെ സൃഷ്ടിയാണ് فَأَرُونِي എന്നാൽ നിങ്ങളെനിക്ക് കാട്ടിത്തരുക مَاذَا خَلَقَ എന്ത് സൃഷ്ടിച്ചുവെന്ന് ٱلَّذِينَ യാതൊരു കൂട്ടർ مِن دُونِهِۦ അവന് പുറമെയുള്ള بَلِ പക്ഷേ, എങ്കിലും ٱلظَّٰلِمُونَ അക്രമകാരികൾ فِي ضَلَٰلٍ ദുർമാർഗത്തിലാണ്, വഴിപിഴവിലാണ് مُّبِينٍ വ്യക്തമായ

---

'നിങ്ങൾക്ക് കാണാവുന്ന തൂണുകൾ കൂടാതെ (بِغَيْرِ عَمَدٍ تَرَوْنَهَا) എന്ന് പറയുമ്പോൾ കാണപ്പെടാത്ത ഏതോ തൂണുണ്ടാവാമെന്ന് വരുന്നു. അതെ, അല്ലാഹുവിന്റെ ശക്തി (القدرة) യാകുന്ന തൂണിന്മേലത്രെ അഖിലാണ്ഡം സ്ഥിതി ചെയ്യുന്നത്. ഓരോ ആകാശവും, ഓരോ ഗോളവും അല്ലാഹു അതതിന് നിശ്ചയിച്ചിട്ടുള്ള വെപ്പും നിലയും തെറ്റാതെ നില കൊള്ളുന്നു. ശാസ്ത്രജ്ഞന്മാർ ഈ തൂണിന് ആകർഷണശക്തി എന്ന് പറഞ്ഞു തൃപ്തിയടയുന്നു. അല്ലാഹു ഉദ്ദേശിക്കുന്നപക്ഷം പ്രസ്തുത തൂൺ നഷ്ടപ്പെടുകയും, അവയുടെ നില അവതാളത്തിലാകുകയും ചെയ്യും. ഭൂമിക്ക് ചരിവും, മറിവും ബാധിക്കാതിരിക്കുവാനായിട്ടത്രെ അല്ലാഹു അതിൽ വമ്പിച്ച പർവ്വതങ്ങളെ സ്ഥാപിച്ചു തൂക്കം ശരിപ്പെടുത്തിവെച്ചിരിക്കുന്നത്. ഇത് ശാസ്ത്രജ്ഞന്മാരും സമ്മതിക്കുന്ന ഒരു തത്വമാണ്.

ജീവിതത്തിന് അത്യന്താപേക്ഷിതവും, മനുഷ്യൻ സദാ ആസ്വദിച്ചുകൊണ്ടിരിക്കുന്ന അനുഗ്രഹങ്ങളിൽ വളരെ പ്രധാനവുമാണല്ലോ മഴവർഷവും സസ്യോൽപാദനവും. ഈ അനുഗ്രഹങ്ങളെക്കുറിച്ച് പ്രസ്താവിക്കുമ്പോഴൊക്കെ –വാചകഘടന പ്രഥമപുരുഷ (غائب) രൂപത്തിലാകുമ്പോഴും– 'നാം ഇറക്കി', 'നാം മുളപ്പിച്ചു' (فَأَنۢبَتْنَا) എന്നിങ്ങിനെ ഉത്തമ (متكلم) രൂപത്തിലാണ് ക്വുർആൻ അത് പ്രസ്താവിക്കാറുള്ളത്. പ്രസ്തുത അനുഗ്രഹത്തെക്കുറിച്ച് മനുഷ്യന് നന്ദിയും അല്ലാഹുവിനെക്കുറിച്ചുള്ള ഓർമയും ഉണ്ടായിരിക്കണമെന്നത്രെ ആ പ്രയോഗം സൂചിപ്പിക്കുന്നത്.

## വിഭാഗം - 2

وَلَقَدْ ءَاتَيْنَا لُقْمَـٰنَ ٱلْحِكْمَةَ أَنِ ٱشْكُرْ لِلَّهِ ۚ وَمَن يَشْكُرْ فَإِنَّمَا يَشْكُرُ لِنَفْسِهِۦ ۖ وَمَن كَفَرَ فَإِنَّ ٱللَّهَ غَنِىٌّ حَمِيدٌ ﴿١٢﴾

**《12》 ലുക്വ്മാന്ന് നാം വിജ്ഞാനം നൽകുകയുണ്ടായിട്ടുണ്ട്- 'അല്ലാഹുവിന്ന് നീ നന്ദി ചെയ്യണം'. എന്ന്.**

**ആർ (അല്ലാഹുവിന്) നന്ദി കാണിക്കുന്നുവോ അവൻ തനിക്കുവേണ്ടിത്തന്നെയാണ് നന്ദി കാണിക്കുന്നത്. ആരെങ്കിലും നന്ദികേട് കാണിക്കുന്നതായാലോ, എന്നാൽ നിശ്ചയമായും അല്ലാഹു ധന്യനാണ്, സ്തുത്യർഹനാണ്.**

---

《12》 وَلَقَدْ آتَيْنَا തീർച്ചയായും നാം കൊടുക്കുകയുണ്ടായി لُقْمَانَ ലുക്വ്മാന് الْحِكْمَةَ വിജ്ഞാനം,തത്വജ്ഞാനം أَنِ اشْكُرْ നീ നന്ദി ചെയ്യണമെന്ന് لِلَّهِ അല്ലാഹുവിന് وَمَنْ يَشْكُرْ ആരെങ്കിലും നന്ദി ചെയ്യുന്നതായാൽ فَإِنَّمَا يَشْكُرُ എന്നാൽ അവൻ നിശ്ചയമായും നന്ദി ചെയ്യുന്നു لِنَفْسِهِ തനിക്കുവേണ്ടിതന്നെ وَمَنْ كَفَرَ ആരെങ്കിലും നന്ദികേട് ചെയ്താൽ, അവിശ്വസിച്ചാൽ فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു غَنِيٌّ ധന്യനാണ്, അനാശ്രയനാണ് حَمِيدٌ സ്തുത്യർഹനാണ്.

---

'ലുക്വ്മാനുൽ ഹകീം' (لقمان الحكيم) അഥവാ വിജ്ഞാനിയായ ലുക്വ്മാൻ എന്ന പേർ പരക്കെ ഇന്നും പ്രചാരത്തിലുണ്ട്. ക്വുർആൻ അവതരിച്ച കാലത്തും ആ നാമം പ്രചാരത്തിലുണ്ടായിരുന്നു. അദ്ദേഹത്തിന്റെ വിജ്ഞാനമൊഴി (*) കളായി പല നീതിവാക്യങ്ങളും ഗ്രന്ഥങ്ങളിൽ സ്ഥലംപിടിച്ചുകാണാം. ഇദ്ദേഹം ഏത് കാലക്കാരനും ദേശക്കാരനുമായിരുന്നുവെന്നുള്ളതിൽ പല അഭിപ്രായങ്ങൾ കാണാം. പക്ഷേ ഒന്നിനും മതിയായ തെളിവുകളില്ല. ഏതായാലും ബുദ്ധിയും, വിവേകവും, ജ്ഞാനവും തികഞ്ഞ ഒരു മഹാനായിരുന്നു അദ്ദേഹമെന്നതിൽ സംശയമില്ല.

അദ്ദേഹം ഒരു പ്രവാചകനായിരുന്നുവെന്ന് ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ടെങ്കിലും അതിനും സ്വീകാര്യമായ തെളിവുകൾ ഒന്നും കാണുന്നില്ല. പ്രവാചകനായിരുന്നില്ല-മഹാവിജ്ഞാനിയായിരുന്ന ഒരു മഹാനായിരുന്നു-എന്നാണ് ഭൂരിപക്ഷം പണ്ഡിതന്മാരുടെയും അഭിപ്രായം. ലുക്വ്മാന് നാം വിജ്ഞാനം നൽകിയിട്ടുണ്ടെന്ന് അല്ലാഹു നൽകിയ കീർത്തിപത്രവും തുടർന്നുള്ള ആയത്തുകളിൽ അദ്ദേഹത്തെക്കുറിച്ച് ചെയ്ത പ്രസ്താവനകളും അദ്ദേഹത്തിന്റെ മഹത്വത്തിന് ധാരാളം മതിയായ ലക്ഷ്യങ്ങളാണ്. സൂറത്തുൽ ബക്വറഃയിൽ അല്ലാഹു പറയുന്നു:

---

***(*) 'മൗനം ഒരു വിജ്ഞാനമാണ്. അത് പ്രവർത്തനത്തിൽ വരുത്തുന്നവർ കുറവാണ്' (الصمت حكمة وقليل فاعله) എന്നും, 'മകനേ, നീ മധുരമായിരിക്കരുത്-നിന്നെ വിഴുങ്ങിയേക്കും, നീ കയ്പുമായിരിക്കരുത്-നിന്നെ തുപ്പിക്കളഞ്ഞേക്കും' (يا بنى لا تكن حلوا فتبتلع ولا تكن مر ا فتلفظ) എന്നും മറ്റും അദ്ദേഹത്തിന്റെ മൊഴികളായി രേഖപ്പെടുത്തപ്പെടുന്നു.***

يُؤْتِي ٱلْحِكْمَةَ مَن يَشَآءُ ۚ وَمَن يُؤْتَ ٱلْحِكْمَةَ فَقَدْ أُوتِيَ خَيْرًا كَثِيرًا ۗ وَمَا يَذَّكَّرُ إِلَّآ أُو۟لُوا۟ ٱلْأَلْبَٰبِ-البقرة: ٢٦٩

(അവൻ-അല്ലാഹു-ഉദ്ദേശിക്കുന്നവർക്ക് അവൻ വിജ്ഞാനം നൽകുന്നു. ആർക്ക് വിജ്ഞാനം നൽകപ്പെടുന്നുവോ അവന് അധികരിച്ച നന്മ നൽകപ്പെട്ടുപോയി!)

ലുക്മാൻ (റ) ന്ന് ലഭിച്ച വിജ്ഞാനവും തത്വചിന്തയും-ഇന്നറിയപ്പെടുന്ന പല തത്വശാസ്ത്ര നിപുണന്മാരെപ്പോലെ-അദ്ദേഹത്തെ എത്തിച്ചത് ദൈവനിഷേധത്തിലേക്കോ, ആദ്ധ്യാത്മിക ചിന്താനിരാകരണത്തിലേക്കോ ആയിരുന്നില്ല. നേരെമറിച്ച് അദ്ദേഹത്തിന്റെ വിജ്ഞാനം അദ്ദേഹത്തെ നയിച്ചത് അല്ലാഹുവിന്റെ മഹത്വങ്ങളും, അവന്റെ പ്രീതിമാർഗവും മനസ്സിലാക്കുന്നതിലേക്കും, അവനോട് കൂറും ഭക്തിയും കാണിക്കുന്നതിലേക്കുമായിരുന്നു. ആ വിജ്ഞാനത്തിന്റെ രത്നച്ചുരുക്കം- അഥവാ ആകെത്തുക-അല്ലാഹുവിന് നന്ദിചെയ്യണം (ان اشكر الله) എന്നുള്ളതായിരുന്നു. കൂടുതലുള്ളതെല്ലാം ഈ മൂലവിജ്ഞാനത്തിന്റെ വിശദാംശങ്ങളാകുന്നു. ലോകസ്രഷ്ടാവിന്റെ നിഷേധത്തിൽ അധിഷ്ഠിതമായ ആധുനിക സാങ്കേതിക തത്വശാസ്ത്രക്കാരുടെ നന്ദികെട്ട വിജ്ഞാനവും, ലുക്മാന്റെ നന്ദിയുടെ നന്ദിയാകുന്ന വിജ്ഞാനവും തമ്മിലുള്ള അന്തരത്തെക്കുറിച്ച് ആയത്തിലെ തുടർന്നുള്ള രണ്ട് കനത്ത വാക്യങ്ങളിൽ അല്ലാഹു ചൂണ്ടിക്കാട്ടിയത് നോക്കുക! ലുക്മാൻ (റ) തന്റെ മകന് നൽകിയ ഏതാനും സാരോപദേശങ്ങൾ അടുത്ത ചില വചനങ്ങളിൽ അല്ലാഹു ഉദ്ധരിക്കുന്നു.

وَإِذْ قَالَ لُقْمَٰنُ لِٱبْنِهِۦ وَهُوَ يَعِظُهُۥ يَٰبُنَيَّ لَا تُشْرِكْ بِٱللَّهِ ۖ إِنَّ ٱلشِّرْكَ لَظُلْمٌ عَظِيمٌ ﴿١٣﴾

**﴿13﴾ ലുക്വ്മാൻ, തന്റെ മകനോട് അദ്ദേഹം അവന് സദുപദേശം നൽകിക്കൊണ്ടിരിക്കവെ പറഞ്ഞ സന്ദർഭം (ഓർക്കുക): 'എന്റെ കുഞ്ഞുമകനേ, നീ അല്ലാഹുവിനോട് പങ്കുചേർക്കരുത്. നിശ്ചയമായും (അവനോട്) പങ്കുചേർക്കൽ വമ്പിച്ച അക്രമമത്രെ.'**

﴿13﴾ وَإِذْقَالَ പറഞ്ഞ സന്ദർഭം, പറഞ്ഞപ്പോൾ لُقْمَانَ ലുക്വ്മാൻ لِابْنِهِ തന്റെ മകനോട് وَهُوَ അദ്ദേഹം يَعِظُهُ അവന് സദുപദേശം നൽകിക്കൊണ്ടിരിക്കെ يَابُنَيَّ എന്റെ കുഞ്ഞു (ഓമന) മകനേ لاتُشْرِكْ നീ പങ്കുചേർക്കരുത്, ശിർക്ക് ചെയ്യരുത് بِاللهِ അല്ലാഹുവിൽ إِنَّ الشِّرْكَ നിശ്ചയമായും ശിർക്ക് لَظُلْمٌ അക്രമം തന്നെ عَظِيمٌ വമ്പിച്ച

ഉപദേശങ്ങളിൽ വെച്ച് ഏറ്റവും പ്രധാനപ്പെട്ടത് ശിർക്കിൽ അകപ്പെടാതിരിക്കുവാനും, തൗഹീദിൽ ചരിക്കുവാനുമുള്ള ഉപദേശമാകുന്നു. തൗഹീദിന്റെ അടിസ്ഥാനത്തിലല്ലാതെയുള്ള ഏത് നന്മയും അല്ലാഹുവിങ്കൽ സ്വീകാര്യമല്ല. അതുകൊണ്ടാണ് ലുക്മാൻ (റ) തന്റെ മകനോട് ഒന്നാമതായി ഈ ഉപദേശം നൽകുന്നത്. മാതാപിതാക്കൾ തങ്ങളുടെ സന്താനങ്ങൾക്ക് സദുപദേശങ്ങൾ വഴി മതശിക്ഷണം നൽകിക്കൊണ്ടിരിക്കേണ്ടതിന്റെ ആവശ്യകത, അവരുടെ ആദ്ധ്യാത്മിക നില നന്നാക്കുന്നതിൽ മാതാപിതാക്കൾക്കുള്ള കടമ, ഉപദേശങ്ങളിൽ മുൻഗണന നൽകേണ്ടുന്ന കാര്യങ്ങൾ, ഉപദേശവേളയിൽ അനുവർത്തിക്കേണ്ടുന്ന നയവും സൗമ്യതയും എന്നിങ്ങനെ പലതും അദ്ദേഹത്തിന്റെ ഉപദേശങ്ങളിൽ നിന്ന് നമുക്ക് മനസ്സിലാക്കാം. ഓരോ വിഷയവും അദ്ദേഹം മകന്റെ മുമ്പിൽ വെക്കുന്നത്, 'എന്റെ കുഞ്ഞുമകനേ' (يا بني) എന്ന സംബോധനയോടുകൂടിയാണ്. ഓരോന്നും അവതരിപ്പിക്കുന്നത്, ഹൃദ്യമായ ഭാഷയിലും, ഓരോന്നിന്റെയും സമാപനമാകട്ടെ, യുക്തിപൂർവം കാര്യകാരണത്തോടുകൂടിയും! (13, 16, 17, 18, 19 വചനങ്ങൾ നോക്കുക.) ഹാ, എത്ര ആകർഷണീയം! എന്തൊരു മാതൃക!

മാതാപിതാക്കൾ മക്കളുടെ ജനയിതാക്കളും രക്ഷിതാക്കളുമാണ്. അവർക്ക് പ്രകൃത്യാ മക്കളോട് അളവറ്റ വാൽസല്യവും കൃപയും ഉണ്ടായിരിക്കും. ആകയാൽ, അവർ മറ്റാരെക്കാളും അവരുടെ ഗുണകാംക്ഷികളായിരിക്കുമെന്നതും സ്വാഭാവികമാണ്. പക്ഷേ, മാതാപിതാക്കളുടെ സ്ഥിതിഗതികൾക്കനുസരിച്ച് അതിന്റെ നിർവ്വഹണത്തിലും, പ്രയോഗത്തിലും വ്യത്യാസം ഉണ്ടായിരിക്കുമെന്ന് മാത്രം. എന്നാൽ, മാതാപിതാക്കളിൽ പ്രകൃത്യാ നൽകപ്പെട്ടിരിക്കുന്ന ആ പ്രേരണകൊണ്ട് ഇസ്‌ലാം മതിയാക്കുന്നില്ല. മക്കൾക്ക് വേണ്ടുന്ന ശിക്ഷണങ്ങളും, മാർഗദർശനങ്ങളും നൽകുന്നതും, അവരെ സൽപന്ഥാവിൽ വളർത്തുന്നതും മതദൃഷ്ട്യാ രക്ഷിതാക്കളുടെ ഒഴിച്ചുകൂടാത്ത കടമകൂടിയാകുന്നു. ഈ വസ്തുത പല ക്വുർആൻ വാക്യങ്ങളിൽ നിന്നും, നബിവാക്യങ്ങളിൽ നിന്നും പരക്കെ അറിയപ്പെട്ടിട്ടുള്ളതാണല്ലോ.

ഇതിന് ഒരു മറുവശമുണ്ട്. മക്കളുടെ പേരിൽ മാതാപിതാക്കൾക്കുള്ള വാത്സല്യത്തിന്റെയും, ഗുണകാംക്ഷയുടെയും ആഴമാകട്ടെ, തങ്ങൾക്കുവേണ്ടി അവർ അനുഭവിക്കേണ്ടി വന്നിട്ടുള്ള യാതനകളുടെ അളവുകളാകട്ടെ ശരിക്കു മനസ്സിലാക്കുവാൻ മക്കൾക്ക് സാധിക്കുന്നതല്ല. സാധിച്ചാൽ തന്നെയും അതിന് തികച്ചും അനുയോജ്യമായ പ്രതിഫലം നൽകി ആ കടപ്പാട് തീർക്കുവാൻ അവർക്ക് അസാധ്യമാവുന്നു. മാതാപിതാക്കളെ വല്ലവരുടെയും അടിമകളായി കണ്ടെത്തുകയും, അപ്പോൾ അവരെ വിലകൊടുത്തു വാങ്ങി സ്വതന്ത്രരാക്കി വിടുകയും ചെയ്യുന്നതായാലല്ലാതെ, മാതാപിതാക്കൾക്ക് പ്രതിഫലം കൊടുക്കുവാൻ മക്കൾക്ക് സാധ്യമല്ല' എന്ന നബിവചനം (لا يجزى ولد والدا الا ان يجده مملوكا فيشتريه فيعتقه - رواه مسلم) ഇവിടെ സ്മരണീയമാകുന്നു.

ചുരുക്കിപ്പറഞ്ഞാൽ മാതാപിതാക്കളുടെ പേരിലുള്ള കടപ്പാടിനെക്കാൾ എത്രയോ വമ്പിച്ചതാണ് മക്കൾക്ക് അവരുടെ നേരെയുള്ള കടപ്പാട്. അതുകൊണ്ടാണ് ഈ വശത്തെക്കുറിച്ച് ക്വുർആനും, നബിവചനങ്ങളും കൂടുതൽ ശക്തമായ ഭാഷയിൽ ആവർത്തിച്ചാവർത്തിച്ചു ഉൽബോധനം നൽകുന്നതും. പലപ്പോഴും ശിർക്കിനെക്കുറിച്ച് താക്കീത് ചെയ്തതിന്റെ തൊട്ടടുത്ത വാചകം ക്വുർആനിൽ മാതാപിതാക്കളെ സംബന്ധിച്ച ഉപദേശമായിരിക്കും. മാത്രമല്ല, ചിലപ്പോൾ അല്ലാഹുവിന്റെ ഒരു പ്രത്യേക ആജ്ഞാനിർദേശം (വസ്വിയ്യത്ത്) കൂടിയാണതെന്ന മുഖവുരയും അതൊന്നിച്ചു കാണാം. (അടുത്ത ആയത്തും, സൂ: ഇസ്റാഉ് 23; സൂ: അൻകബൂത്ത് 8:സൂ: അഹ്ക്വാഫ് 15 എന്നിവയും ഇതിന് ഉദാഹരണമാണ്.) ലുക്വ്മാൻ (റ) ചെയ്ത ഒന്നാമത്തെ ഉപദേശം ഉദ്ധരിച്ചശേഷം -അടുത്ത ഉപദേശം ഉദ്ധരിക്കുന്നതിന് മുമ്പായി-അല്ലാഹു മനുഷ്യരോടാകമാനം ചെയ്യുന്ന വസ്വിയ്യത്തിൽ മാതാപിതാക്കൾക്ക് കൽപിക്കുന്ന സ്ഥാനം എന്തുമാത്രമാണെന്ന് പരിശോധിച്ചു നോക്കുക!-

وَوَصَّيْنَا ٱلْإِنسَـٰنَ بِوَٰلِدَيْهِ حَمَلَتْهُ أُمُّهُۥ وَهْنًا عَلَىٰ وَهْنٍ وَفِصَـٰلُهُۥ فِى عَامَيْنِ أَنِ ٱشْكُرْ لِى وَلِوَٰلِدَيْكَ إِلَىَّ ٱلْمَصِيرُ ﴿١٤﴾

**﴾14﴿ മനുഷ്യനോട് അവന്റെ മാതാപിതാക്കളെപ്പറ്റി നാം 'വസ്വിയ്യത്ത്' [ആജ്ഞാ നിർദ്ദേശം] നൽകിയിരിക്കുന്നു: അവന്റെ മാതാവ് ക്ഷീണത്തിനുമേൽ ക്ഷീണത്തോടെ അവനെ (ഗർഭം) ചുമന്നു; അവന്റെ (മുലകുടി അവസാനിപ്പിച്ചുള്ള) വേർപാടാകട്ടെ, രണ്ടു വർഷം കൊണ്ട് മാത്രമാണ്; 'എനിക്കും, നിന്റെ മാതാപിതാക്കൾക്കും നീ നന്ദി ചെയ്യണം. എന്റെ അടുക്കലേക്കാണ് നിങ്ങളുടെ തിരിച്ചുവരവ്.**

﴾14﴿ وَوَصَّيْنَا നാം വസിയ്യത്ത് (ആജ്ഞാ നിർദേശം) നൽകി الإِنسَانَ മനുഷ്യന് بِوَالِدَيْهِ അവന്റെ മാതാപിതാക്കളെപ്പറ്റി حَمَلَتْهُ അവനെ (ഗർഭം) ചുമന്നു أُمُّهُ അവന്റെ മാതാവ് وَهْنًا ക്ഷീണത്തോടെ, ബലഹീനമായി عَلَىٰ وَهْنٍ ക്ഷീണത്തിനുമേൽ وَفِصَالُهُ അവന്റെ വേർപാട് (മുലകുടി മാറ്റൽ) فِي عَامَيْنِ രണ്ടു വർഷത്തിനകമായിരിക്കും, രണ്ട് കൊല്ലംകൊണ്ടായിരിക്കും, أَنِ اشْكُرْ നീ നന്ദി ചെയ്യണമെന്ന് لِي എനിക്ക് وَلِوَالِدَيْكَ നിന്റെ മാതാപിതാക്കൾക്കും إِلَيَّ എന്റെ അടുക്കലേക്കാണ് الْمَصِيرُ തിരിച്ചുവരവ്

---

وَإِن جَٰهَدَاكَ عَلَىٰٓ أَن تُشْرِكَ بِى مَا لَيْسَ لَكَ بِهِۦ عِلْمٌ فَلَا تُطِعْهُمَا ۖ وَصَاحِبْهُمَا فِى ٱلدُّنْيَا مَعْرُوفًا ۖ وَٱتَّبِعْ سَبِيلَ مَنْ أَنَابَ إِلَىَّ ۚ ثُمَّ إِلَىَّ مَرْجِعُكُمْ فَأُنَبِّئُكُم بِمَا كُنتُمْ تَعْمَلُونَ ﴿١٥﴾

**﴾15﴿ 'നിനക്ക് (യഥാർഥത്തിൽ) യാതൊരു അറിവുമില്ലാത്ത ഏതെങ്കിലുമൊന്നിനെ എന്നോട് നീ പങ്ക് ചേർക്കുവാൻ അവർ നിന്നെ ബുദ്ധിമുട്ടിക്കുന്നപക്ഷം, അപ്പോൾ നീ അവരെ അനുസരിക്കരുത്.**

**ഇഹത്തിൽ നീ അവരോട് സദാചാരമനുസരിച്ച് (നല്ല നിലക്ക്) സഹവസിക്കുകയും ചെയ്യണം; എന്റെ അടുക്കലേക്ക് (ഖേദിച്ചു) മടങ്ങിയവരുടെ മാർഗം പിൻപറ്റുകയും ചെയ്യുക. പിന്നീട്, നിങ്ങളുടെ (എല്ലാവരുടെയും) മടക്കം എന്റെ അടുക്കലേക്ക് തന്നെ. അപ്പോൾ നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെപ്പറ്റി ഞാൻ നിങ്ങളെ ബോധ്യപ്പെടുത്തുന്നതാണ്.**

---

﴾15﴿ وَإِنْ جَاهَدَاكَ അവർ രണ്ടാളും നിന്നെ ബുദ്ധിമുട്ടിച്ചാൽ, നിർബന്ധിച്ചാൽ عَلَىٰ أَنْ تُشْرِكَ നീ പങ്കുചേർക്കുവാൻ بِي എന്നോട്, എന്നിൽ مَا لَيْسَ ഇല്ലാത്ത യാതൊന്നിനെ لَكَ നിനക്ക് بِهِ അതിനെപ്പറ്റി عِلْمٌ ഒരറിവും فَلَا تُطِعْهُمَا അപ്പോൾ നീ അവരെ അനുസരിക്കരുത് وَصَاحِبْهُمَا നീ അവരോട് സഹവസിക്കയും ചെയ്യണം فِي الدُّنْيَا ഇഹത്തിൽ مَعْرُوفًا സദാചാരപ്രകാരം (നല്ല നിലയിൽ) وَاتَّبِعْ നീ പിൻപറ്റുകയും ചെയ്യുക سَبِيلَ مَنْ യാതൊരുവരുടെ മാർഗം أَنَابَ إِلَيَّ എന്നിലേക്ക് മടങ്ങിയ, ഖേദിച്ചുവന്ന ثُمَّ إِلَيَّ പിന്നെ എന്റെ അടുക്കലേക്കാണ് مَرْجِعُكُمْ നിങ്ങളുടെ മടങ്ങിവരവ് فَأُنَبِّئُكُمْ അപ്പോൾ ഞാൻ നിങ്ങളെ ബോധ്യപ്പെടുത്തും, അറിയിച്ചുതരും بِمَا യാതൊന്നിനെപ്പറ്റി كُنْتُمْ تَعْمَلُونَ നിങ്ങൾ പ്രവർത്തിച്ചുവന്നിരുന്ന

---

മാതാപിതാക്കളോടുള്ള കടമകൾക്ക് ഇസ്‌ലാം കൽപിക്കുന്ന ഗൗരവവും, മറ്റു പല കാര്യങ്ങളും ഈ വചനങ്ങളിൽനിന്ന് മനസ്സിലാക്കുവാൻ കഴിയും:

1) പിതാവിനെ അപേക്ഷിച്ച് മാതാവിനോടുള്ള കടമയാണ് കൂടുതൽ ശക്തമായത്. കാരണം വ്യക്തമാണ്. ഏതാണ്ട് പത്ത് മാസത്തോളം അവൾ ഗർഭം ചുമന്ന് ബുദ്ധിമുട്ടി. അനന്തരം പ്രസവവേദനയും സഹിക്കേണ്ടിവന്നു. പ്രസവശേഷം കുറേ മാസങ്ങളോളം ഊണിനും ഉറക്കിനും പോലും സമയം കിട്ടാത്തവിധം ശിശുവിന് മുലകൊടുത്തും ശുശ്രൂഷിച്ചും അവൾ കഴിച്ചുകൂട്ടേണ്ടിവന്നു. ഇതുകൊണ്ടും അവസാനിച്ചില്ല. മുലകുടി മാറ്റിയ ശേഷം പിന്നെയും കുറേകാലം അവൾ കുഞ്ഞിനുവേണ്ടി കഷ്ടപ്പെടേണ്ടതുണ്ട്. പിതാവാകട്ടെ, രക്ഷിതാവെന്ന നിലയിൽ മക്കളെ സംബന്ധിച്ച് അവനുള്ള ബാധ്യതകളും വിഷമതകളും വളരെ വമ്പിച്ചത് തന്നെ. എങ്കിലും മാതാവിന്റെ ത്യാഗങ്ങൾ അതിനെക്കാൾ എത്രയോ വമ്പിച്ചതത്രെ. അതുകൊണ്ടാണ് നബിﷺയോട്: 'ഞാൻ നന്നായി സഹവസിക്കുവാൻ ഏറ്റവും അവകാശപ്പെട്ടവർ ആരാണ്' എന്ന് ഒരാൾ ചോദിച്ചപ്പോൾ അവിടുന്ന്: **أمك** (നിന്റെ ഉമ്മയാണ്) എന്ന് ഉത്തരം പറഞ്ഞത്. 'പിന്നെ ആരാണ്?' എന്ന് ചോദ്യകർത്താവ് വീണ്ടും ചോദിച്ചു. അപ്പോഴും അതേ ഉത്തരം തന്നെ അവിടുന്ന് പറഞ്ഞു. മൂന്നാമത് ചോദിച്ചപ്പോഴും അതേ ഉത്തരം തന്നെ നൽകി. നാലാമത്തെ പ്രാവശ്യത്തിൽ തിരുമേനി പറഞ്ഞു: **أبوك ثم ادناك ثم ادناك** (നിന്റെ ബാപ്പയാണ്. പിന്നെ നിന്നോട് കൂടുതൽ അടുത്തുവരും, പിന്നെ കൂടുതൽ അടുത്തവരുമായിരിക്കും. (ബു.മു.)

2) ശിശുക്കളുടെ മുലകുടികാലം രണ്ട് കൊല്ലമാണ്. പക്ഷേ, സംഗതിവശാൽ അതിൽ ഏറ്റക്കുറവ് വരുത്തേണ്ടി വരുകയോ, മാതാവല്ലാത്തവരെക്കൊണ്ട് അത് നടത്തേണ്ടിവരികയോ ചെയ്യുന്നപക്ഷം മാതാപിതാക്കൾ അന്യോന്യം ആലോചിച്ചു വേണ്ടതുപോലെ ചെയ്യാമെന്നും മറ്റുമുള്ള വിശദവിവരം സൂറത്തുൽ ബക്വറഃ 233-ാം വചനത്തിൽ അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്.

3) മാതാപിതാക്കളോട് മക്കൾ എപ്പോഴും നന്ദിയും കൂറും ഉള്ളവരായിരിക്കണം. 'എനിക്കും നിന്റെ മാതാപിതാക്കൾക്കും നന്ദി ചെയ്യുക' (**أن أشكرلي ولوالديك**) എന്ന്-അല്ലാഹുവിനോടൊപ്പം മാതാപിതാക്കളെയും ചേർത്തുകൊണ്ട് - പറഞ്ഞ വാക്യം പ്രത്യേകം ശ്രദ്ധാർഹമാകുന്നു. എന്നാൽ, അല്ലാഹുവിനോടുള്ള കൂറും ഭക്തിയും മറ്റാരോടുള്ളതിനെക്കാളും പ്രാധാന്യമർഹിക്കുന്നുവെന്നത് വിസ്മരിച്ചുകൂടാ.

4) മാതാപിതാക്കളെ അനുസരിക്കലും, അവർക്ക് നന്ദി ചെയ്യലും വമ്പിച്ച കടമയാണെന്നുവെച്ച് അവർ കൽപിക്കുന്നതെന്തും അനുസരിക്കാമെന്ന് വിചാരിക്കാവതല്ല. തൗഹീദിനെതിരായി ശിർക്ക്പരമായ വിശ്വാസമോ പ്രവൃത്തിയോ സ്വീകരിക്കുവാൻ അവർ നിർബന്ധിക്കുന്നപക്ഷം അതനുസരിക്കുവാൻ പാടില്ലാത്തതാകുന്നു. നബി ﷺ പറയുന്നു: **لاطاعة لمخلوق في معصية الخالق** – شرح السنة സ്രഷ്ടാവിന്റെ കൽപനക്ക് വിപരീതമായി ഒരു സൃഷ്ടിയെയും അനുസരിച്ചുകൂടാ എന്ന് സാരം.

5) മാതാപിതാക്കൾ ആദർശത്തിൽ യോജിക്കാത്തവരോ, അമുസ്‌ലിംകളോ ആയിരുന്നാലും-ശിർക്ക് ചെയ്‌വാൻ നിർബന്ധിക്കുന്നവരായിരുന്നാൽ പോലും - അവരുടെ മരണം വരെ അവരോട് നന്നായി പെരുമാറേണ്ടതാകുന്നു. എന്നിരിക്കെ, സ്വഭാവദോഷത്തിന്റെയൊ, അറിവില്ലായ്മയുടെയൊ, വാർധക്യസഹജമായുണ്ടാകുന്ന സ്വഭാവ വൈകല്യങ്ങളുടെയോ പേരിൽ മാതാപിതാക്കളെ വെറുക്കുന്നതും അവരോട് അപമര്യാദയായി വർത്തിക്കുന്നതും എത്രമാത്രം അക്രമമായിരിക്കും?! അവരോട് പരുഷമായി സംസാരിക്കരുതെന്നും, മാന്യമായ വാക്കുകൾ പറയണമെന്നും, താഴ്മയോടെ പെരുമാറണമെന്നും, അവർക്കുവേണ്ടി പ്രാർഥിക്കണമെന്നും സൂ: ഇസ്റാഉ്: 23, 24 വചനങ്ങളിൽ അല്ലാഹു വ്യക്തമായി പ്രസ്താ

വിച്ചിട്ടുള്ളതാണ്.

'നിനക്ക് യാതൊരു അറിവും ഇല്ലാത്തതിനെ എന്നോട് പങ്കുചേർക്കുവാൻ....' എന്ന് പറഞ്ഞതിന്റെ താൽപര്യവും, ഈ ആയത്തുമായി ബന്ധപ്പെട്ട മറ്റു ചില സംഗതികളും സൂ: അൻകബൂത്ത് 8-ാം വചനത്തിന്റെ വിവരണത്തിൽ കഴിഞ്ഞുപോയിട്ടുണ്ട്. അതിവിടെ ഓർമിക്കാം. മക്കൾക്കുവേണ്ടി മാതാക്കൾ അനുഭവിക്കേണ്ടിവരുന്ന കഷ്ടപ്പാടുകൾ ഏറിയകൂറും അവരുടെ ശൈശവത്തിലായിരിക്കുമല്ലോ. അതുകൊണ്ട് മക്കൾക്ക് മിക്കവാറും അതിനെക്കുറിച്ച് വേണ്ടത്ര മനസ്സിലാക്കുവാൻ അവസരം കിട്ടുകയില്ല. പിതാക്കൾ മക്കൾക്കുവേണ്ടി അനുഭവിക്കുന്ന വിഷമങ്ങൾ ഏറെക്കുറെ മനസ്സിലാക്കുവാൻ മക്കൾക്ക് അവസരം ലഭിക്കുകയും ചെയ്യുന്നു. ഇതുകൊണ്ടായിരിക്കാം, പിതാവിന്റെ ത്യാഗത്തെക്കുറിച്ച് വിശേഷിച്ചൊന്നും ഇവിടെ എടുത്തുപറഞ്ഞു കാണാത്തത്. الله اعلم അടുത്ത വചനങ്ങളിൽ ലുക്വ്മാൻ (റ) ന്റെ സദുപദേശം തുടരുന്നു:-

يَـٰبُنَىَّ إِنَّهَآ إِن تَكُ مِثْقَالَ حَبَّةٍ مِّنْ خَرْدَلٍ فَتَكُن فِى صَخْرَةٍ أَوْ فِى ٱلسَّمَـٰوَٰتِ أَوْ فِى ٱلْأَرْضِ يَأْتِ بِهَا ٱللَّهُ ۚ إِنَّ ٱللَّهَ لَطِيفٌ خَبِيرٌ ﴿١٦﴾

**﴿16﴾ (ലുക്വ്മാൻ പറഞ്ഞു:) 'എന്റെ കുഞ്ഞുമകനേ, നിശ്ചയമായും (ഒരു) കാര്യം-അതൊരു കടുക് മണിയുടെ തൂക്കമായിരുന്നാലും, എന്നിട്ടത് ഒരു പാറക്കല്ലി (ന്റെ ഉള്ളി)ലോ, ആകാശങ്ങളിലോ, ഭൂമിയിലോ (എവിടെയെങ്കിലും) ആയിരിക്കുകയും ചെയ്താലും, അല്ലാഹു അത് (രംഗത്ത്) കൊണ്ടുവരുന്നതാണ്. നിശ്ചയമായും അല്ലാഹു നിഗൂഢജ്ഞനും, സൂക്ഷ്മജ്ഞനുമാകുന്നു.**

يَـٰبُنَىَّ أَقِمِ ٱلصَّلَوٰةَ وَأْمُرْ بِٱلْمَعْرُوفِ وَٱنْهَ عَنِ ٱلْمُنكَرِ وَٱصْبِرْ عَلَىٰ مَآ أَصَابَكَ ۖ إِنَّ ذَٰلِكَ مِنْ عَزْمِ ٱلْأُمُورِ ﴿١٧﴾

**﴿17﴾ 'എന്റെ കുഞ്ഞുമകനേ, നീ നമസ്കാരം നിലനിറുത്തണം; സദാചാരംകൊണ്ട് കൽപിക്കുകയും, ദുരാചാരത്തെക്കുറിച്ച് വിരോധിക്കുകയും ചെയ്യണം; നിനക്ക് ബാധിക്കുന്നതിൽ [ആപത്തുകളിൽ] നീ ക്ഷമ കൈക്കൊള്ളുകയും വേണം. നിശ്ചയമായും അത് (എല്ലാംതന്നെ) ഖണ്ഡിതമായ [ഒഴിച്ചുകൂടാത്ത] കാര്യങ്ങളിൽപെട്ടതാകുന്നു.**

---

﴿16﴾ يَابُنَيَّ എന്റെ കുഞ്ഞുമകനേ إِنَّهَا നിശ്ചയമായും അത് (ഒരു കാര്യം) إِن تَكُ അതായിരുന്നാൽ مِثْقَالَ حَبَّةٍ ഒരു (ധാന്യ) മണിയുടെ തൂക്കം مِنْ خَرْدَلٍ കടുകിൽ നിന്നുള്ള فَتَكُنْ എന്നിട്ട് അതായിരിക്കുകയും (ചെയ്താൽ) فِي صَخْرَةٍ ഒരു പാറക്കല്ലിൽ أَوْ فِي السَّمَاوَاتِ അല്ലെങ്കിൽ ആകാശങ്ങളിൽ أَوْ فِي الْأَرْضِ അല്ലെങ്കിൽ ഭൂമിയിൽ يَأْتِ بِهَا അതിനെ കൊണ്ടുവരും اللَّهُ അല്ലാഹു إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَطِيفٌ നിഗൂഢജ്ഞാനിയാണ്, സൗമ്യനാണ് خَبِيرٌ സൂക്ഷ്മമായറിയുന്നവനാണ്

وَلَا تُصَعِّرۡ خَدَّكَ لِلنَّاسِ وَلَا تَمۡشِ فِي ٱلۡأَرۡضِ مَرَحًاۖ إِنَّ ٱللَّهَ لَا يُحِبُّ كُلَّ مُخۡتَالٖ فَخُورٖ ﴿١٨﴾

﴿18﴾ 'നീ മനുഷ്യരോട് നിന്റെ കവിൾ കോട്ടരുത് [മുഖം തിരിക്കരുത്] അഹന്ത കാട്ടി ഭൂമിയിൽകൂടി നടക്കുകയും അരുത്. നിശ്ചയമായും ദുരഭിമാനിയായ എല്ലാ (ഓരോ) അഹങ്കാരിയെയും അല്ലാഹു ഇഷ്ടപ്പെടുന്നതല്ല.

وَٱقۡصِدۡ فِي مَشۡيِكَ وَٱغۡضُضۡ مِن صَوۡتِكَۚ إِنَّ أَنكَرَ ٱلۡأَصۡوَٰتِ لَصَوۡتُ ٱلۡحَمِيرِ ﴿١٩﴾

﴿19﴾ 'നിന്റെ നടത്തത്തിൽ കരുതിക്കൊള്ളുക [മിതത്വം പാലിക്കുക]യും, നിന്റെ ശബ്ദത്തിൽനിന്ന് (അൽപമൊന്ന്) താഴ്ത്തുകയും ചെയ്യുക. നിശ്ചയമായും ശബ്ദങ്ങളിൽ വെച്ച് ഏറ്റവും വെറുപ്പായത് കഴുതകളുടെ ശബ്ദമത്രെ.'

---

﴿17﴾ يَابُنَيَّ എന്റെ കുഞ്ഞുമകനേ أَقِمِ الصَّلَاةَ നീ നമസ്കാരം നിലനിറുത്തുക وَأْمُرْ നീ കൽപിക്കുകയും ചെയ്യുക بِالْمَعْرُوفِ സദാചാരംകൊണ്ട്, നല്ല കാര്യത്തെക്കുറിച്ച് وَانْهَ നീ വിരോധിക്കുകയും ചെയ്യുക عَنِ الْمُنْكَرِ ദുരാചാരത്തെ (വെറുക്കപ്പെട്ടതിനെ)ക്കുറിച്ച് وَاصْبِرْ നീ ക്ഷമിക്കുകയും ചെയ്യുക عَلَىٰ مَا أَصَابَكَ നിനക്ക് ബാധിച്ചതിൽ, ആപത്ത് വന്നതിൽ إِنَّ ذَٰلِكَ നിശ്ചയമായും അത് مِنْ عَزْمِ الْأُمُورِ ഖണ്ഡിതമായ (ഒഴിച്ചുകൂടാത്ത, ദൃഢതരമായ) കാര്യങ്ങളിൽപെട്ടതാണ്. ﴿18﴾ وَلَا تُصَعِّرْ നീ കോട്ടുക (ചരിക്കുക, തിരിക്കുക, ചുളിക്കുക) യും അരുത് خَدَّكَ നിന്റെ കവിൾ (മുഖം) لِلنَّاسِ മനുഷ്യരോട് وَلَا تَمْشِ നീ നടക്കുകയും ചെയ്യരുത് فِي الْأَرْضِ ഭൂമിയിൽ مَرَحًا അഹങ്കരിച്ചുകൊണ്ട് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يُحِبُّ ഇഷ്ടപ്പെടുന്നതല്ല, സ്നേഹിക്കുകയില്ല كُلَّ مُخْتَالٍ എല്ലാ (ഓരോ) അഹങ്കാരിയെയും, പത്രാസ് നടിക്കുന്നവനെയും فَخُورٍ ദുരഭിമാനിയായ, യോഗ്യത നടിക്കുന്ന, അന്തസ്സ് കാണിക്കുന്ന ﴿19﴾ وَاقْصِدْ നീ കരുതുക (മിതത്വം പാലിക്കുക) യും ചെയ്യണം فِي مَشْيِكَ നിന്റെ നടത്തത്തിൽ وَاغْضُضْ നീ താഴ്ത്തുക (കുറക്കുകയും) ചെയ്യുക مِنْ صَوْتِكَ നിന്റെ ശബ്ദത്തിൽ നിന്ന് (അൽപം) إِنَّ أَنْكَرَ നിശ്ചയമായും കൂടുതൽ വെറുപ്പായത് الْأَصْوَاتِ ശബ്ദങ്ങളിൽ لَصَوْتُ ശബ്ദം തന്നെ الْحَمِيرِ കഴുതകളുടെ

---

അഹംഭാവം മൂലം ജനങ്ങളുടെ നേരെ മുഖം ചുളിക്കുകയോ, അവഗണന നിമിത്തം അവരിൽനിന്ന് മുഖം തിരിക്കുകയോ ചെയ്യാതെ, പ്രസന്നമുഖത്തോടും, വിനയത്തോടും കൂടി പെരുമാറണമെന്നാണ് ولا تصعر خدك للناس (മനുഷ്യരോട് കവിൾ കോട്ടരുത്) എന്ന് പറഞ്ഞതിന്റെ സാരം. ഉറക്കെ ശബ്ദമുണ്ടാക്കിയും, അനാവശ്യമായി സംസാരിച്ചും മറ്റുള്ളവരെ ശല്യപ്പെടുത്തുന്ന വായാടികൾക്ക് വമ്പിച്ചൊരു താക്കീതാണ് അവരുടെ ശബ്ദത്തെ കഴുതയുടെ ശബ്ദത്തോട് ഉപമിച്ചതിൽ അടങ്ങിയിരിക്കുന്നത്. ശ്രോതാവിന്റെ ഹിതം നോക്കാതെ

ഉച്ചത്തില്‍ ശബ്ദമിടുന്നത് ഒരു യോഗ്യതയാണെങ്കില്‍, ആ യോഗ്യത കഴുതക്കാണല്ലോ കൂടുതല്‍ അവകാശപ്പെടാവുന്നത്.

ലുക്മാന്‍ (റ) ന്റെ ഉപദേശങ്ങള്‍ ഇതോടെ അവസാനിച്ചു. ഓരോന്നിന്റെയും താല്‍പര്യം യാതൊരു വ്യാഖ്യാനമോ, വിവരണമോ കൂടാതെത്തന്നെ വ്യക്തമാണ്. ചുരുക്കത്തില്‍, മനുഷ്യന്‍ അല്ലാഹുവുമായി ഇടപെടേണ്ടതെങ്ങിനെയെന്നും, ജനങ്ങളുമായുള്ള പെരുമാറ്റം എങ്ങിനെയായിരിക്കണമെന്നും അദ്ദേഹം ഇതില്‍ മകനെ ഓര്‍മിപ്പിച്ചിരിക്കുന്നു. മറ്റൊരു വിധത്തില്‍ പറഞ്ഞാല്‍, വിശ്വാസപരമായും, കര്‍മപരമായും, സ്വഭാവസംബന്ധമായുമുള്ള പല തത്വോപദേശങ്ങളുടെയും സമാഹാരമത്രെ അവ. ഓരോ വ്യക്തിയും നിത്യം ഓര്‍മിച്ചിരിക്കേണ്ടുന്ന ഉപദേശങ്ങളായത് കൊണ്ടുതന്നെയാണ് അല്ലാഹു ക്വുര്‍ആനില്‍ അവയെ ഉദ്ധരിച്ചതും. അവയെ മാതൃകയാക്കി ജീവിക്കുന്ന സജ്ജനങ്ങളില്‍ അല്ലാഹു നമ്മെയെല്ലാം ഉള്‍പ്പെടുത്തട്ടെ. ആമീന്‍.

## വിഭാഗം - 3

أَلَمْ تَرَوْا۟ أَنَّ ٱللَّهَ سَخَّرَ لَكُم مَّا فِى ٱلسَّمَٰوَٰتِ وَمَا فِى ٱلْأَرْضِ وَأَسْبَغَ عَلَيْكُمْ نِعَمَهُۥ ظَٰهِرَةً وَبَاطِنَةً ۗ وَمِنَ ٱلنَّاسِ مَن يُجَٰدِلُ فِى ٱللَّهِ بِغَيْرِ عِلْمٍ وَلَا هُدًى وَلَا كِتَٰبٍ مُّنِيرٍ ﴿٢٠﴾

**﴾20﴿ ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും അല്ലാഹു നിങ്ങള്‍ക്ക് അധീനപ്പെടുത്തിത്തന്നിരിക്കുന്നത് നിങ്ങള്‍ കാണുന്നില്ലേ?! അവന്റെ അനുഗ്രഹങ്ങള്‍ പ്രത്യക്ഷമായും, പരോക്ഷമായും നിങ്ങള്‍ക്ക് അവന്‍ വിശാലപ്പെടുത്തിത്തരുകയും ചെയ്തിരിക്കുന്നു! അല്ലാഹുവിന്റെ കാര്യത്തില്‍-യാതൊരു അറിവാകട്ടെ, മാര്‍ഗദര്‍ശനമാകട്ടെ, വെളിച്ചം നല്‍കുന്ന ഗ്രന്ഥമാകട്ടെ (ഒന്നും തന്നെ) ഇല്ലാതെ-തര്‍ക്കം നടത്തുന്ന ചിലര്‍ മനുഷ്യരിലുണ്ട്.**

وَإِذَا قِيلَ لَهُمُ ٱتَّبِعُوا۟ مَآ أَنزَلَ ٱللَّهُ قَالُوا۟ بَلْ نَتَّبِعُ مَا وَجَدْنَا عَلَيْهِ ءَابَآءَنَآ ۚ أَوَلَوْ كَانَ ٱلشَّيْطَٰنُ يَدْعُوهُمْ إِلَىٰ عَذَابِ ٱلسَّعِيرِ ﴿٢١﴾

**﴾21﴿ 'അല്ലാഹു ഇറക്കിയിട്ടുള്ളതിനെ നിങ്ങള്‍ പിന്‍പറ്റുവിന്‍' എന്ന് അവരോട് പറയപ്പെട്ടാല്‍ അവര്‍ പറയും; 'ഇല്ല-) എങ്കിലും ഞങ്ങളുടെ പിതാക്കളെ ഏതൊരു പ്രകാരത്തില്‍ കണ്ടെത്തിയിരിക്കുന്നുവോ അതിനെ ഞങ്ങള്‍ പിന്‍പറ്റുന്നതാണ്.' പിശാച് അവരെ ജ്വലിക്കുന്ന നരകശിക്ഷയിലേക്ക് ക്ഷണിക്കുകയായിരുന്നുവെങ്കിലുമോ (-എന്നാലും അവരെത്തന്നെയാണോ പിന്‍പറ്റുക)?!**

﴿20﴾ أَلَمْ تَرَوْا നങ്ങള്‍ കണ്ടില്ലേ, കാണുന്നില്ലേ أَنَّ اللَّهَ നിശ്ചയമായും അല്ലാഹു سَخَّرَ അധീനമാക്കി, വിധേയമാക്കി (എന്ന്) لَكُم നിങ്ങള്‍ക്ക് مَّا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَمَا فِي الْأَرْضِ ഭൂമിയിലുള്ളതും وَأَسْبَغَ അവന്‍ വിശാലപ്പെടുത്തുകയും ചെയ്തു عَلَيْكُمْ നിങ്ങളില്‍, നിങ്ങള്‍ക്ക് نِعَمَهُ അവന്റെ അനുഗ്രഹങ്ങളെ ظَاهِرَةً പ്രത്യക്ഷമായിട്ട്, വ്യക്തമായ നിലയില്‍ وَبَاطِنَةً പരോക്ഷമായിട്ടും, മറഞ്ഞ നിലയിലും وَمِنَ النَّاسِ മനുഷ്യരിലുണ്ട് مَن يُجَادِلُ തര്‍ക്കം നടത്തുന്നവര്‍ فِي اللَّهِ അല്ലാഹുവിന്റെ കാര്യത്തില്‍ بِغَيْرِ عِلْمٍ യാതൊരറിവുമില്ലാതെ وَلَا هُدًى ഒരു മാര്‍ഗദര്‍ശനവുമില്ലാതെ وَلَا كِتَابٍ ഒരു ഗ്രന്ഥവുമില്ലാതെ مُّنِيرٍ പ്രകാശം(വെളിച്ചം) നല്‍കുന്ന ﴿21﴾ وَإِذَا قِيلَ പറയപ്പെട്ടാല്‍ لَهُمُ അവരോട് اتَّبِعُوا നിങ്ങള്‍ പിന്‍പറ്റുവിന്‍ (എന്ന്) مَا أَنزَلَ ഇറക്കിയതിനെ, അവതരിപ്പിച്ചതിനെ اللَّهُ അല്ലാഹു قَالُوا അവര്‍ പറയും بَلْ എങ്കിലും, എന്നാല്‍ نَتَّبِعُ ഞങ്ങള്‍ പിന്‍പറ്റും, പിന്‍പറ്റുന്നു مَا യാതൊന്നിനെ وَجَدْنَا ഞങ്ങള്‍ കണ്ടെത്തി عَلَيْهِ അതുപ്രകാരം, അതിന്‍മേല്‍ آبَاءَنَا ഞങ്ങളുടെ പിതാക്കളെ أَوَلَوْ كَانَ ആയിരുന്നാലുമോ الشَّيْطَانُ പിശാച് يَدْعُوهُمْ അവരെ ക്ഷണിക്കുക, വിളിക്കുക إِلَىٰ عَذَابِ ശിക്ഷയിലേക്ക് السَّعِيرِ ജ്വലിക്കുന്ന നരകത്തിന്റെ, അഗ്നിയുടെ

---

ആകാശത്ത് സ്ഥിതി ചെയ്യുന്ന സൂര്യ ചന്ദ്രനക്ഷത്രാദി ഗോളങ്ങളെയും, മേഘം, മഴ, മഞ്ഞ്, വായു മുതലായവയെയും, ഭൂമിയിലെ ജീവികള്‍, സസ്യലതാദികള്‍, പര്‍വ്വതങ്ങള്‍, നദികള്‍ ഖനനവസ്തുക്കള്‍ തുടങ്ങിയ നിരവധി വസ്തുക്കളെയും മനുഷ്യന് ഓരോ തരത്തില്‍ അല്ലാഹു ഉപയോഗപ്പെടുത്തിക്കൊടുത്തിരിക്കുന്നു. വിശപ്പിന് ഭക്ഷണം, ദാഹത്തിന് വെള്ളം, താമസത്തിന് സ്ഥലസൗകര്യം, കാഴ്ച, കേള്‍വി, സംസാരം എന്നിങ്ങനെയുള്ള എണ്ണമറ്റ അനുഗ്രഹങ്ങള്‍ പ്രത്യക്ഷത്തില്‍ അറിയപ്പെടാവുന്നതാണ്. വിശേഷബുദ്ധി, ജ്ഞാനം സമ്പാദിക്കുവാനുള്ള മാര്‍ഗങ്ങള്‍, വേദഗ്രന്ഥങ്ങളും ദൈവദൂതന്‍മാരും മുഖേനയുള്ള മാര്‍ഗദര്‍ശനങ്ങള്‍, പ്രാര്‍ഥനക്ക് ഉത്തരം നല്‍കല്‍ എന്നിങ്ങനെ പ്രത്യക്ഷത്തില്‍ കാണപ്പെടാത്ത എത്രയോ അനുഗ്രഹങ്ങളും അവന്‍ മനുഷ്യനു ചെയ്തുകൊടുത്തിട്ടുണ്ട്. നിത്യം ചെയ്തുകൊണ്ടിരിക്കുന്നുമുണ്ട്. അങ്ങിനെ, ഓരോ വിനാഴികയിലും അല്ലാഹുവിന്റെ കണക്കറ്റ അനുഗ്രഹങ്ങള്‍ ആസ്വദിച്ചും, കണ്ടറിഞ്ഞുംകൊണ്ടിരിക്കുകയുമാണ് മനുഷ്യവര്‍ഗം. എന്നിട്ടും അവരില്‍ ഒരു വിഭാഗം അല്ലാഹുവിലും, അവന്റെ തൗഹീദിലും വിശ്വസിക്കുന്നില്ല; അവനോട് കൂറും ഭക്തിയും കാണിക്കുന്നുമില്ല. നേരെമറിച്ച് തര്‍ക്കത്തിനും, നിഷേധത്തിനും ഒരുമ്പെടുകയാണ് അവര്‍ ചെയ്യുന്നത്. അല്ലാഹുവിന്റെ അസ്തിത്വത്തെതന്നെ ചോദ്യം ചെയ്യുന്നവരും, അവന്റെ ഏകത്വത്തെയും ഉല്‍കൃഷ്ടഗുണങ്ങളെയും നിഷേധിക്കുന്നവരും, അവന്റെ നിയമനിര്‍ദേശങ്ങളെ വിമര്‍ശിക്കുന്നവരും-ഇങ്ങിനെ പല തരക്കാരും- ഈ വിഭാഗത്തില്‍ ഉള്‍പ്പെടുന്നു.

ആകാശഭൂമികളെ സൃഷ്ടിച്ചതും, മഴവര്‍ഷിപ്പിച്ചതും കായ്കനികളെ ഉല്‍പാദിപ്പിച്ചതും സമുദ്രവും നദികളും ഉപയോഗപ്പെടുത്തിയതും, സൂര്യചന്ദ്രന്‍മാരെയും രാപ്പകലുകളെയും ഉപയോഗപ്പെടുത്തിയതും ഓര്‍മിപ്പിച്ചശേഷം സൂറത്തു ഇബ്റാഹിമീല്‍ അല്ലാഹു പറയുന്നു: وآتاكم من كل....لظلوم كفار – ابراهيم :٣٤ സാരം: നിങ്ങള്‍ അവനോട്-അല്ലാഹുവിനോട്- ആവശ്യപ്പെടുന്നതില്‍ നിന്നെല്ലാം തന്നെ അവന്‍ നിങ്ങള്‍ക്ക് നല്‍കുകയും ചെയ്തിരിക്കുന്നു. അല്ലാഹുവിന്റെ അനുഗ്രഹം നിങ്ങള്‍ എണ്ണിയാല്‍ തീരുന്നതല്ല. നിശ്ചയമായും മനുഷ്യന്‍

അക്രമകാരിയും നന്ദികെട്ടവനും തന്നെ. (സൂ: ഇബ്റാഹീം 34) ഈ ആശയംതന്നെയാണ് അല്ലാഹു ഈ വചനങ്ങളിലും ചൂണ്ടിക്കാട്ടുന്നത്.

എന്നാൽ, അല്ലാഹുവിന്റെ കാര്യത്തിൽ– അവന്റെ തൗഹീദിന്റെയും മാർഗദർശനങ്ങളുടെയും നിയമനിർദേശങ്ങളുടെയും കാര്യങ്ങളിൽ– തർക്കം നടത്തുന്നവർക്ക് അല്ലാഹുവിന്റെ സന്ദേശങ്ങൾക്കും നിർദേശങ്ങൾക്കും എതിരിൽ തങ്ങളുടെ വാദങ്ങളെ സ്ഥാപിക്കുവാൻ എന്തെങ്കിലും തെളിവുകൾ ഹാജരാക്കുവാനുണ്ടോ? ഇല്ലതന്നെ. കാരണം ആ യാഥാർഥ്യങ്ങൾക്ക് മുമ്പിൽ വാസ്തവവിരുദ്ധമല്ലാത്ത ഏതെങ്കിലും അറിവിന്റെ ശകലമോ, ദൈവികമാർഗദർശനമോ വേദഗ്രന്ഥങ്ങളുടെ സാക്ഷ്യമോ ഒന്നും അവർക്ക് സമർപ്പിക്കുവാനില്ല. ഉണ്ടായിരിക്കുവാൻ അവകാശവുമില്ലല്ലോ. അവരുടെ ഏകാവലംബം തങ്ങളുടെ പൂർവ്വികൻമാരുടെ പാരമ്പര്യവും, അവരോടുള്ള അന്ധമായ അനുകരണവും മാത്രമായിരിക്കും. ആ പൂർവ്വികൻമാരുടെ നിലയോ? വാസ്തവത്തിൽ അവർ പിശാചിന്റെ കാലടികളെ പിൻപറ്റി വഴിപിഴച്ചുപോയിരിക്കയാണ്. പിശാച് അവരെ നയിച്ചിരുന്നത് നരകശിക്ഷയിലേക്ക് മാത്രമാണ്. ഇതേ അനുഭവം തന്നെ തങ്ങൾക്കും വേണമെന്നാണോ ഇക്കൂട്ടരും വിചാരിക്കുന്നത്? ഇതാണ് അല്ലാഹു അവരോട് ഗൗരവപൂർവ്വം ചോദിക്കുന്നത്. തുടർന്നുകൊണ്ട് ഇരുകൂട്ടരുടെയും– അല്ലാഹുവിനെക്കുറിച്ചു നന്ദിയും വിശ്വാസവും ഉള്ളവരുടെയും, ഇല്ലാത്തവരുടെയും അവസ്ഥ വിവരിക്കുന്നു:–

۞ وَمَن يُسْلِمْ وَجْهَهُۥٓ إِلَى ٱللَّهِ وَهُوَ مُحْسِنٌ فَقَدِ ٱسْتَمْسَكَ بِٱلْعُرْوَةِ ٱلْوُثْقَىٰ ۗ وَإِلَى ٱللَّهِ عَـٰقِبَةُ ٱلْأُمُورِ ﴿٢٢﴾

**﴾22﴿ ആരെങ്കിലും– അവൻ സൽഗുണവാനായിക്കൊണ്ട്– തന്റെ മുഖത്തെ അല്ലാഹുവിങ്കലേക്ക് വിട്ടുകൊടുക്കുന്ന [കീഴ്പ്പെടുത്തുന്ന] തായാൽ, തീർച്ചയായും അവൻ ഏറ്റവും ബലവത്തായ കൈപ്പിടിയെ മുറുകെ പിടിച്ചിരിക്കുകയാണ്. അല്ലാഹുവിലേക്കത്രെ കാര്യങ്ങളുടെ (യെല്ലാം) പര്യവസാനം.**

وَمَن كَفَرَ فَلَا يَحْزُنكَ كُفْرُهُۥٓ ۚ إِلَيْنَا مَرْجِعُهُمْ فَنُنَبِّئُهُم بِمَا عَمِلُوٓا۟ ۚ إِنَّ ٱللَّهَ عَلِيمٌۢ بِذَاتِ ٱلصُّدُورِ ﴿٢٣﴾

**﴾23﴿ ആരെങ്കിലും അവിശ്വസിച്ചുവെങ്കിലോ, അവന്റെ അവിശ്വാസം (നബിയേ) നിന്നെ ദുഃഖിപ്പിക്കാതിരിക്കട്ടെ:– (കാരണം) നമ്മുടെ അടുക്കലേക്കാണ് അവരുടെ മടങ്ങിയെത്തൽ. അപ്പോൾ, അവർ പ്രവർത്തിച്ചതിനെക്കുറിച്ച് നാം അവരെ ബോധ്യപ്പെടുത്തിക്കൊടുക്കും. നിശ്ചയമായും അല്ലാഹു നെഞ്ചുകളിൽ [ഹൃദയങ്ങളിൽ] ഉള്ളതിനെക്കുറിച്ച് അറിയുന്നവനാകുന്നു.**

نُمَتِّعُهُمۡ قَلِيلٗا ثُمَّ نَضۡطَرُّهُمۡ إِلَىٰ عَذَابٍ غَلِيظٖ ﴿٢٤﴾

**﴾24﴿ നാം അവർക്ക് അൽപം സുഖം അനുഭവിപ്പിക്കുന്നു; പിന്നീട് കഠോരമായ ശിക്ഷയിലേക്ക് നാം അവരെ നിർബന്ധിച്ചു കൊണ്ടുവരുന്നതുമാകുന്നു.**

---

﴾22﴿ وَمَن يُسۡلِمۡ ആരെങ്കിലും വിട്ടുകൊടുത്താൽ, കീഴ്പ്പെടുത്തിയാൽ وَجۡهَهُۥٓ തന്റെ മുഖത്തെ إِلَى ٱللَّهِ അല്ലാഹുവിങ്കലേക്ക് وَهُوَ അവൻ ആയിക്കൊണ്ട് مُحۡسِنٞ സൽഗുണവാൻ, നന്മ പ്രവർത്തിക്കുന്നവൻ فَقَدِ ٱسۡتَمۡسَكَ എന്നാൽ തീർച്ചയായും അവൻ മുറുകെ പിടിച്ചു بِٱلۡعُرۡوَةِ കൈപ്പിടിയെ, പിടിക്കയറ് ٱلۡوُثۡقَىٰ ഏറ്റവും ബലവത്തായ وَإِلَى ٱللَّهِ അല്ലാഹുവിങ്കലേക്കാണ് عَٰقِبَةُ ٱلۡأُمُورِ കാര്യങ്ങളുടെ പര്യവസാനം, കലാശം ﴾23﴿ وَمَن كَفَرَ ആരെങ്കിലും അവിശ്വസിച്ചെങ്കിൽ فَلَا يَحۡزُنكَ എന്നാൽ നിന്നെ ദുഃഖിപ്പിക്കാതിരിക്കട്ടെ كُفۡرُهُۥٓ അവന്റെ അവിശ്വാസം إِلَيۡنَا നമ്മുടെ അടുക്കലേക്കാണ് مَرۡجِعُهُمۡ അവരുടെ മടക്കം فَنُنَبِّئُهُم അപ്പോൾ നാം അവരെ ബോധ്യപ്പെടുത്തും بِمَا عَمِلُوٓاْ അവർ പ്രവർത്തിച്ചതിനെപ്പറ്റി إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു عَلِيمُۢ അറിയുന്നവനാണ് بِذَاتِ ٱلصُّدُورِ നെഞ്ഞുകളി (ഹൃദയങ്ങളി)ലുള്ളതിനെപ്പറ്റി ﴾24﴿ نُمَتِّعُهُمۡ നാം അവർക്ക് സുഖമനുഭവിപ്പിക്കും, സുഖജീവിതം നൽകും قَلِيلٗا കുറച്ച്, അൽപം ثُمَّ പിന്നീട് نَضۡطَرُّهُمۡ നാം അവരെ നിർബന്ധിച്ചുകൊണ്ടുവരും, നിർബന്ധിതരാക്കും إِلَىٰ عَذَابٍ ഒരു ശിക്ഷയിലേക്ക് غَلِيظٖ കഠോരമായ, കനത്ത

---

നിഷ്കളങ്കമായ നിലയിൽ അല്ലാഹുവിന് കീഴ്പ്പെടുകയും അവന്റെ വിധി വിലക്കുകൾ അനുസരിക്കുകയും ചെയ്യുന്നവന് ശിക്ഷയെ ഭയപ്പെടേണ്ടതില്ലെന്നും അവന് രക്ഷാമാർഗം ലഭിച്ചിരിക്കുന്നുവെന്നുമാണ് ആദ്യത്തെ വചനത്തിന്റെ താൽപര്യം. 'നൻമ ചെയ്യുക, പുണ്യം ചെയ്യുക' എന്നും മറ്റും അർഥമുള്ള 'ഇഹ്സാൻ' (احسان) എന്ന ധാതുവിന്റെ കർത്തൃരൂപമാണ് 'മുഹ്സിൻ' (محسن) എന്ന വാക്ക്. ഇമാം മുസ്‌ലിം (റ) ഉദ്ധരിക്കുന്ന പ്രസിദ്ധമായ ഒരു ഹദീഥിൽ നബി ﷺ ഇപ്രകാരം പ്രസ്താവിച്ചിട്ടുണ്ട് **الإحسان أن تعبد الله كأنك تراه فإن لم تكن تراه فإنه يراك – مسلم** ('ഇഹ്സാൻ' എന്നാൽ, അല്ലാഹുവിനെ നീ കാണുന്നുണ്ടെന്നപോലെ അവനെ നീ ആരാധിക്കുകയാണ്. നീ അവനെ കാണുന്നില്ലെങ്കിലും നിശ്ചയമായും അവൻ നിന്നെ കാണുന്നുണ്ട്.) യഥാർഥ 'മുഹ്സിൻ' ആരാണെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാം. അവിശ്വാസികൾക്കുള്ള കനത്ത താക്കീതാണ് ഒടുവിലത്തെ രണ്ടു വചനങ്ങളുടെ ഉള്ളടക്കം. 'അവർക്ക് നാം അൽപം സുഖം അനുഭവിപ്പിക്കും' എന്നു പറഞ്ഞത് അവരുടെ ഇഹലോക ജീവിതത്തെ ഉദ്ദേശിച്ചാകുന്നു. സത്യവിശ്വാസത്തിന്റെയും, അവിശ്വാസത്തിന്റെയും സാക്ഷാൽ ഫലം അനുഭവിക്കുക പരലോകത്തുവെച്ചാണല്ലോ. കഠോരമായ ശിക്ഷയിലേക്ക് അവരെ നിർബന്ധിച്ചുകൊണ്ടുവരുമെന്ന് പറഞ്ഞത് അതിനെ ഉദ്ദേശിച്ചാകുന്നു.

وَلَئِن سَأَلْتَهُم مَّنْ خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ لَيَقُولُنَّ ٱللَّهُ ۚ قُلِ ٱلْحَمْدُ لِلَّهِ ۚ بَلْ أَكْثَرُهُمْ لَا يَعْلَمُونَ ﴿٢٥﴾

**﴾25﴿ ആകാശങ്ങളെയും ഭൂമിയെയും, സൃഷ്ടിച്ചത് ആരാണെന്ന് നീ അവരോട് ചോദിച്ചുവെങ്കിൽ, നിശ്ചയമായും അവൻ പറയും: 'അല്ലാഹു' എന്ന് പറയുക: അല്ലാഹുവിനാണ് സ്തുതി!' എങ്കിലും അവരിൽ അധികമാളും അറിയുന്നില്ല.**

﴾25﴿ وَلَئِنْ سَأَلْتَهُمْ നീ അവരോട് ചോദിച്ചുവെങ്കിൽ مَنْ خَلَقَ ആർ സൃഷ്ടിച്ചു എന്ന് السَّمَاوَاتِ ആകാശങ്ങൾ وَالْأَرْضَ ഭൂമിയും لَيَقُولُنَّ നിശ്ചയമായും അവർ പറയും اللهُ അല്ലാഹു എന്ന് قُلِ പറയുക الْحَمْدُ സ്തുതി, സ്തോത്രം لِلَّهِ അല്ലാഹുവിനാണ് بَلْ എങ്കിലും, പക്ഷേ أَكْثَرُهُمْ അവരിൽ അധികമാളുകളും لَا يَعْلَمُونَ അറിയുന്നില്ല.

لِلَّهِ مَا فِي ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ إِنَّ ٱللَّهَ هُوَ ٱلْغَنِيُّ ٱلْحَمِيدُ ﴿٢٦﴾

**﴾26﴿ അല്ലാഹുവിന്റേതാണ് ആകാശങ്ങളിലും ഭൂമിയിലുമുള്ളത് (മുഴുവനും). നിശ്ചയമായും അല്ലാഹു തന്നെയാണ് ധന്യനും (അഥവാ അനാശ്രയനും) സ്തുത്യർഹനുമായുള്ളവൻ.**

﴾26﴿ لِلَّهِ അല്ലാഹുവിനാണ്, അല്ലാഹുവിന്റേതാണ് مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَالْأَرْضِ ഭൂമിയിലും إِنَّ اللهَ നിശ്ചയമായും അല്ലാഹു هُوَ അവൻ തന്നെ الْغَنِيُّ ധന്യൻ, അനാശ്രയൻ الْحَمِيدُ സ്തുത്യർഹൻ.

അല്ലാഹു അല്ലാതെയുള്ളവരെ ആരാധിക്കുന്നത് അബദ്ധവും, അന്യായവുമാണെന്നുള്ളതിന് ഏറ്റവും അടിസ്ഥാനപരമായ കാരണം ലോകസ്രഷ്ടാവ് അല്ലാഹുവാണെന്നുള്ളതാണല്ലോ. ഈ യാഥാർഥ്യം ബഹുദൈവ വിശ്വാസികളും സമ്മതിക്കുന്നു. അങ്ങനെ അവർക്കെതിരിൽ അവർതന്നെ ന്യായം സ്ഥാപിച്ചു കഴിഞ്ഞിരിക്കയാണ്. അതുകൊണ്ടാണ് അതിന്റെ പേരിൽ അല്ലാഹുവിനെ സ്തുതിക്കാൻ നബി ﷺ യോട് കൽപിക്കുന്നത്. എന്നാൽ, അവരിൽ അധികമാളുകളും– ചിന്തയുടെയും കാര്യബോധത്തിന്റെയും അഭാവം നിമിത്തം–ഈ പരമാർഥം, മനസ്സിലാക്കുന്നില്ല. ആകയാൽ, പൂർവ്വിക പാരമ്പര്യത്തെ അനുകരിച്ചു തൃപ്തി അടയുകയാണവർ ചെയ്യുന്നത്.

وَلَوْ أَنَّمَا فِي ٱلْأَرْضِ مِن شَجَرَةٍ أَقْلَٰمٌ وَٱلْبَحْرُ يَمُدُّهُۥ مِنۢ بَعْدِهِۦ سَبْعَةُ أَبْحُرٍ مَّا نَفِدَتْ كَلِمَٰتُ ٱللَّهِ ۗ إِنَّ ٱللَّهَ عَزِيزٌ حَكِيمٌ ﴿٢٧﴾

**﴾27﴿ ഭൂമിയിൽ വൃക്ഷമായിട്ടുള്ളത് (മുഴുവനും) പേനകളായിരുന്നാലും (നിലവിലുള്ള) സമുദ്രം– അതിന് പുറമെ ഏഴു സമുദ്രങ്ങളും–അതിന് പോഷണം, നൽകി (മഷിയായി) ക്കൊണ്ടിരിക്കുകയും ചെയ്താലും, അല്ലാഹുവിന്റെ വചനങ്ങൾ (എഴുതി) തീരുന്നതല്ല. നിശ്ചയമായും, അല്ലാഹു പ്രതാപശാലിയും, അഗാധജ്ഞനുമാകുന്നു.**

﴾27﴿ وَلَوْ أَنَّ ആയിരുന്നാലും مِن شَجَرَةٍ ഭൂമിയിലുള്ളത് مَا فِي الْأَرْضِ വൃക്ഷമായിട്ട്, മരത്തിൽ നിന്ന് أَقْلَامٌ പേനകൾ وَالْبَحْرُ സമുദ്രവും (ഉണ്ടായിരുന്നാലും) يَمُدُّهُ അതിന് പോഷണം നൽകിക്കൊണ്ട് مِن بَعْدِهِ അതിന് ശേഷം (പുറമെ) سَبْعَةُ أَبْحُرٍ ഏഴ് സമുദ്രങ്ങൾ مَا نَفِدَتْ തീരുന്നതല്ല, കഴിയുന്നതല്ല كَلِمَاتُ اللَّهِ അല്ലാഹുവിന്റെ വചനങ്ങൾ, വാക്കുകൾ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَزِيزٌ പ്രതാപശാലിയാണ് حَكِيمٌ അഗാധജ്ഞനാണ്, ജ്ഞാനയുക്തനാണ്.

---

ഭൂമിയിലെ വൃക്ഷങ്ങളെല്ലാം പേനകളായും, നിലവിലുള്ള സമുദ്രവും അതിന് പുറമെ ഒരേഴു സമുദ്രങ്ങളും മഷിയായും ഉപയോഗപ്പെടുത്തിയാലും അല്ലാഹുവിന്റെ ജ്ഞാനവാർത്തകളെയും, അവന്റെ ഉൽകൃഷ്ടഗുണങ്ങളെയും എഴുതി അവസാനിപ്പിക്കുക സാധ്യമല്ല. അഥവാ അവയ്ക്കു കണക്കും ഒടുക്കവുമില്ലാത്തതാണ് എന്ന് സാരം. 'ഏഴു സമുദ്രങ്ങൾ' (سبعة ابحر) എന്നു പറഞ്ഞത് കുറേ അധികം എന്ന ഉദ്ദേശ്യത്തിൽ പറഞ്ഞതാകുന്നു. എട്ടോ അതിലധികമോ സമുദ്രമുണ്ടായാൽ അവസാനിപ്പിക്കാമെന്ന അർഥത്തിലല്ല. അധികത്തെ ഉദ്ദേശിച്ചുകൊണ്ട് മലയാളക്കാർ പത്തും നൂറുമെല്ലാം എന്ന് പറയാറുള്ളതുപോലെ, അറബികൾ ഏഴും എഴുപതും എഴുന്നൂറും എന്ന് ഉപയോഗിക്കുക പതിവുണ്ട്. സൂറത്തുൽ കഹ്ഫ് 109-ാം ആയത്തിന്റെ വിവരണത്തിൽ നാം വായിച്ചതെല്ലാം ഇവിടെയും ഓർമിക്കാവുന്നതാണ്.

مَّا خَلْقُكُمْ وَلَا بَعْثُكُمْ إِلَّا كَنَفْسٍ وَاحِدَةٍ ۗ إِنَّ اللَّهَ سَمِيعٌ بَصِيرٌ ﴿٢٨﴾

**﴾28﴿ നിങ്ങളെ (മുഴുവനും) സൃഷ്ടിക്കുന്നതും, നിങ്ങളെ പുനർജ്ജീവിപ്പിക്കുന്നതും ഒരേ ദേഹത്തിന്റേതു പോലെയല്ലാതെ (കൂടുതൽ പ്രയാസമൊന്നും അല്ല. നിശ്ചയമായും അല്ലാഹു (എല്ലാം) കേൾക്കുന്നവനാണ്, കാണുന്നവനാണ്.**

---

﴾28﴿ مَا خَلْقُكُمْ നിങ്ങളെ സൃഷ്ടിക്കുന്നതല്ല وَلَا بَعْثُكُمْ നിങ്ങളെ പുനർജജീവിപ്പിക്കലും അല്ല إِلَّا كَنَفْسٍ ഒരു ദേഹത്തിന്റേ (ആളുടെ)തു പോലെയല്ലാതെ وَاحِدَةٍ ഒരേ ഒരു إِنَّ اللَّهَ നിശ്ചയമായും അല്ലാഹു سَمِيعٌ കേൾക്കുന്നവനാണ് بَصِيرٌ കാണുന്നവനാണ്.

---

അഥവാ ഒരാളുടെ കാര്യവും കൂടുതൽ ആളുടെ കാര്യവും അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം ഒരുപോലെ നിസ്സാരമാണ്. കാരണം, ഏതൊരു കാര്യവും ഉണ്ടാവണമെന്നു അവൻ ഉദ്ദേശിച്ചാൽ അതിനെക്കുറിച്ച് 'ഉണ്ടാവുക' എന്ന് അവൻ പറയുകയേ വേണ്ടൂ, അത് ഉണ്ടാകുന്നതാണ്. (انما امره اذا اراد شيئا ان يقول له كن فيكون - يس) എന്നിരിക്കെ എണ്ണവണ്ണങ്ങളുടെ ഏറ്റക്കുറവ് അവന്റെ അടുക്കൽ ഒരു പ്രശ്നമേ അല്ല.

أَلَمْ تَرَ أَنَّ ٱللَّهَ يُولِجُ ٱلَّيْلَ فِى ٱلنَّهَارِ وَيُولِجُ ٱلنَّهَارَ فِى ٱلَّيْلِ وَسَخَّرَ ٱلشَّمْسَ وَٱلْقَمَرَ كُلٌّ يَجْرِىٓ إِلَىٰٓ أَجَلٍ مُّسَمًّى وَأَنَّ ٱللَّهَ بِمَا تَعْمَلُونَ خَبِيرٌ ﴿٢٩﴾

**﴿29﴾ നീ കാണുന്നില്ലേ, അല്ലാഹു രാത്രിയെ പകലിൽ കടത്തുകയും പകലിനെ രാത്രിയിൽ കടത്തുകയും ചെയ്തു വരുന്നത്? ! സൂര്യനെയും ചന്ദ്രനെയും അവൻ അധീനപ്പെടുത്തുകയും ചെയ്തിരിക്കുന്നു. എല്ലാം (തന്നെ) ഒരു നിർണയിക്കപ്പെട്ട അവധി വരെ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. നിങ്ങൾ പ്രവർത്തിച്ചിരുന്നതിനെക്കുറിച്ച് അല്ലാഹു സൂക്ഷ്മമായി അറിയുന്നവനാണെന്നും (കണ്ടറിയുന്നില്ലേ)?!**

---

﴿29﴾ أَلَمْ تَرَ നീ കാണുന്നില്ലേ, കണ്ടില്ലേ أَنَّ اللَّهَ നിശ്ചയമായും അല്ലാഹു يُولِجُ കടത്തുന്നു اللَّيْلَ രാത്രിയെ فِي النَّهَارِ പകലിൽ وَيُولِجُ النَّهَارَ പകലിനെ കടത്തുന്നു എന്നും فِي اللَّيْلِ രാത്രിയിൽ وَسَخَّرَ അവൻ അധീനമാക്കുക (കീഴ്പ്പെടുത്തുക)യും ചെയ്തിരിക്കുന്നു الشَّمْسَ وَالْقَمَرَ സൂര്യനെയും, ചന്ദ്രനെയും كُلٌّ എല്ലാം (ഓരോന്നും) يَجْرِي സഞ്ചരിക്കുന്നു إِلَى أَجَلٍ ഒരു അവധിവരെ مُسَمًّى നിർണയിക്കപ്പെട്ട وَأَنَّ اللَّهَ അല്ലാഹു ആണെന്നും بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി خَبِيرٌ സൂക്ഷ്മമായറിയുന്നവൻ

---

പകൽ സമയത്തിൽ വരുന്ന കുറവിനെ രാത്രിയിലും, രാത്രി സമയത്തിൽ വരുന്ന കുറവിനെ പകലിലും അവൻ വർധിപ്പിക്കുന്നു. രാത്രി വരുമ്പോൾ പകലിനെ അതിലും, പകൽ വരുമ്പോൾ രാത്രിയെ അതിലും ലയിപ്പിക്കുന്നു. ദിവസക്കണക്കിലും, മാസക്കണക്കിലും, വർഷക്കണക്കിലും സൂര്യചന്ദ്രൻമാർക്ക് നിർണയിക്കപ്പെട്ട ചലനമാർഗങ്ങൾ തെറ്റാതെ ക്വിയാമത്ത് നാൾ വരെ അവ ചലിച്ചുകൊണ്ടിരിക്കുന്നു. ഇതെല്ലാം അല്ലാഹുവിന്റെ ശക്തിമാഹാത്മ്യത്തെയും, സൃഷ്ടിവൈഭവത്തെയും, ജ്ഞാനവിശാലതയെയും വിളിച്ചോതുന്നു. ഇതിന് കാരണമെന്താണെന്നോ?-

ذَٰلِكَ بِأَنَّ ٱللَّهَ هُوَ ٱلْحَقُّ وَأَنَّ مَا يَدْعُونَ مِن دُونِهِ ٱلْبَٰطِلُ وَأَنَّ ٱللَّهَ هُوَ ٱلْعَلِىُّ ٱلْكَبِيرُ ﴿٣٠﴾

**﴿30﴾ അല്ലാഹു തന്നെയാണ് സ്ഥിരമായി നിലകൊള്ളുന്നവൻ എന്നുള്ളത് കൊണ്ടാണത്; അവന് പുറമെ അവർ വിളിച്ചു (പ്രാർഥിച്ചു) വരുന്നവ വ്യർഥമാണെന്നും, അല്ലാഹു തന്നെയാകുന്നു വലിയ (മഹാനായ) ഉന്നതനെന്നും (ഉള്ളതുകൊണ്ടാണ്).**

## വിഭാഗം - 4

أَلَمۡ تَرَ أَنَّ ٱلۡفُلۡكَ تَجۡرِى فِى ٱلۡبَحۡرِ بِنِعۡمَتِ ٱللَّهِ لِيُرِيَكُم مِّنۡ ءَايَـٰتِهِۦٓۚ إِنَّ فِى ذَٰلِكَ لَأَيَـٰتٍ لِّكُلِّ صَبَّارٍ شَكُورٍ ﴿٣١﴾

**﴾31﴿ അല്ലാഹുവിന്റെ അനുഗ്രഹത്താല്‍ സമുദ്രത്തില്‍ കൂടി കപ്പലുകള്‍ സഞ്ചരിക്കുന്നത് നീ കണ്ടില്ലേ, അവന്റെ ദൃഷ്ടാന്തങ്ങളില്‍ നിന്ന് (ചിലത്) നിങ്ങള്‍ക്ക് കാണിച്ചുതരുവാന്‍ വേണ്ടി?! നിശ്ചയമായും, കൃതജ്ഞരായ എല്ലാ ക്ഷമാശീലന്‍മാര്‍ ക്കും അതില്‍ പല ദൃഷ്ടാന്തങ്ങളുണ്ട്.**

---

﴾30﴿ ذَٰلِكَ അത് بِأَنَّ ٱللَّهَ അല്ലാഹുവാണെന്നതുകൊണ്ടാണ് هُوَ അവന്‍ തന്നെ ٱلۡحَقُّ സ്ഥിരയാഥാര്‍ത്ഥ്യമുള്ളവന്‍ وَأَنَّ مَا يَدۡعُونَ അവര്‍ വിളിച്ചു (പ്രാര്‍ഥിച്ചു) വരുന്നവയാണെന്നും, مِن دُونِهِ അവന്ന് പുറമെ ٱلۡبَٰطِلُ വ്യര്‍ഥമായത്, അയഥാര്‍ഥമായത് وَأَنَّ ٱللَّهَ അല്ലാഹുവാണെന്നതും هُوَ അവന്‍ തന്നെ ٱلۡعَلِيُّ ഉന്നതന്‍, ഉയര്‍ന്നവന്‍ ٱلۡكَبِيرُ വലിയ, മഹാന്‍ ﴾31﴿ أَلَمۡ تَرَ നീ കണ്ടില്ലേ أَنَّ ٱلۡفُلۡكَ കപ്പലുകള്‍ (ആണെന്ന്) تَجۡرِي സഞ്ചരിക്കുന്നു فِي ٱلۡبَحۡرِ സമുദ്രത്തില്‍ بِنِعۡمَةِ ٱللَّهِ അല്ലാഹുവിന്റെ അനുഗ്രഹത്താല്‍ لِيُرِيَكُم നിങ്ങള്‍ക്കവന്‍ കാണിച്ചുതരുവാന്‍ വേണ്ടി مِنۡ آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളില്‍ നിന്ന് إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്തങ്ങള്‍ لِكُلِّ صَبَّارٍ എല്ലാ ക്ഷമാശീലന്മാര്‍ക്കും شَكُورٍ നന്ദിയുള്ളവരായ

---

സത്യവിശ്വാസികള്‍ നിര്‍വഹിക്കേണ്ടതുള്ള കാര്യങ്ങള്‍ ആകമാനം പരിശോധിച്ചാല്‍ അവ ഒന്നുകില്‍ ക്ഷമ, അല്ലെങ്കില്‍ നന്ദി എന്നീ രണ്ടിലൊരു ഇനത്തില്‍പെട്ടതായി കാണാം. അതായത്; വിഷയങ്ങളിലും നാശനഷ്ടങ്ങളിലും ക്ഷമയും സഹനവും പ്രകടമാക്കുക; സുഖസന്തോഷങ്ങളിലും നേട്ടങ്ങളിലും നന്ദിയും കൂറും പ്രകടമാക്കുക. ഇതാണവന്റെ കര്‍മങ്ങളുടെ പശ്ചാത്തലം. സത്യവിശ്വാസമെന്നത് രണ്ടു പകുതിയാണ്: ഒരു പകുതി ക്ഷമയും, ഒരു പകുതി നന്ദിയും.'(الإ يمان نصفان نصف صبر ونصف شكر) എന്ന് ചില ഹദീഥുകളിലും മറ്റും കാണുന്നതിന്റെ താല്‍പര്യം അതാകുന്നു. അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളില്‍ മനസ്സിരുത്തി ചിന്തിക്കുവാനുള്ള ക്ഷമയും, അതില്‍ നിന്ന് ലഭിക്കുന്ന ജ്ഞാനലഭ്യങ്ങളില്‍ നന്ദിയും സത്യവിശ്വാസികളുടെ ലക്ഷണമായിരിക്കും. അവര്‍ക്കേ ദൃഷ്ടാന്തങ്ങള്‍ ഉപയോഗപ്രദമാകുകയുള്ളൂ

وَإِذَا غَشِيَهُم مَّوۡجٌ كَٱلظُّلَلِ دَعَوُاْ ٱللَّهَ مُخۡلِصِينَ لَهُ ٱلدِّينَ

**﴾32﴿ കുന്നുകള്‍പോലെയുള്ള (വമ്പിച്ച) തിരമാല അവരെ മൂടിക്കളഞ്ഞാല്‍, അനുസരണം [അഥവാ കീഴ്വണക്കം] അല്ലാഹുവിനു മാത്രമാക്കി നിഷ്കളങ്കരായിക്കൊണ്ട് അവര്‍ അവനെ വിളി(ച്ചു പ്രാര്‍ഥി) ക്കുന്നതാണ്.**

فَلَمَّا نَجَّىٰهُمْ إِلَى ٱلْبَرِّ فَمِنْهُم مُّقْتَصِدٌ ۚ وَمَا يَجْحَدُ بِـَٔايَـٰتِنَآ إِلَّا كُلُّ خَتَّارٍ كَفُورٍ ﴿٣٢﴾

**എന്നാൽ അവരെ അവൻ കരയിലേക്ക് രക്ഷപ്പെടുത്തുമ്പോഴോ, അപ്പോൾ അവരിൽ (ചിലർ) മിതത്വം സ്വീകരിച്ചവരുണ്ടായിരിക്കും. (ചിലർ നിഷേധികളും) നന്ദികെട്ട എല്ലാ അതിവഞ്ചകൻമാരുമല്ലാതെ (മറ്റാരും) നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിക്കുകയില്ല.**

---

﴾32﴿ وَإِذَاغَشِيَهُم അവരെ മൂടിയാൽ, ബാധിച്ചാൽ مَوْجٌ തിരമാല كَالظُّلَلِ കുന്നുകളെ (മലകളെ)പ്പോലുള്ള دَعَوُا اللهَ അവർ അല്ലാഹുവിനെ വിളിക്കും, പ്രാർത്ഥിക്കും مُخْلِصِينَ നിഷ്കളങ്കരാക്കിക്കൊണ്ട് لَهُ അവന് الدِّينَ അനുസരണം, കീഴ്വണക്കം (ഭക്തി) فَلَمَّا نَجَّاهُمْ എന്നാൽ അവൻ അവരെ രക്ഷപ്പെടുത്തുമ്പോഴോ إِلَى الْبَرِّ കരയിലേക്ക് فَمِنْهُمْ അപ്പോൾ അവരിലുണ്ടായിരിക്കും, അവരിൽ നിന്ന് (ചിലർ) مُقْتَصِدٌ മധ്യനിലക്കാർ, മിതത്വസ്ഥിതിയിലുള്ളവൻ وَمَا يَجْحَدُ നിഷേധിക്കയില്ല بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ, ലക്ഷ്യങ്ങളെ, إِلا كُلُّ خَتَّارٍ എല്ലാ അതിവഞ്ചകൻമാരുമല്ലാതെ كَفُورٍ നന്ദികെട്ട, കൃതഘ്നരായ

---

സമുദ്രയാത്രകൾക്കിടയിൽ കടൽക്ഷോഭമുണ്ടാകുകയും, കുന്നുകൾ കണക്കെ വമ്പിച്ച തിരമാലകളിലകപ്പെടുകയും ചെയ്യുന്ന ആപൽഘട്ടങ്ങൾ വരുമ്പോൾ മുശ്‌രിക്കുകൾ തങ്ങളുടെ ആരാധ്യവസ്തുക്കളായ എല്ലാ ദൈവങ്ങളെയും മറന്നുകളയുന്നു. അല്ലാഹുവിൽമാത്രം ഭയഭക്തി അർപ്പിച്ചുകൊണ്ട് നിഷ്കളങ്ക ഹൃദയത്തോടെ അവനെ മാത്രം വിളിച്ചു അവർ രക്ഷക്ക്‌വേണ്ടി പ്രാർഥിക്കും. ആപത്തൊഴിഞ്ഞു കരയിൽ എത്തിക്കഴിഞ്ഞാൽ അവരിൽ ചുരുക്കം ചിലർ മാത്രം ഒരു വിധം മിതമായ നിലക്കാരുണ്ടായിരിക്കും. അഥവാ ശിർക്കിന്റെ പ്രവർത്തനങ്ങൾ പാടെ ഉപേക്ഷിക്കുന്നില്ലെങ്കിലും, അതോടുകൂടി അല്ലാഹുവിനെക്കുറിച്ചുള്ള ഭയവും നന്ദിയും കുറച്ചൊക്കെ അവരിൽ അവശേഷിച്ചുകൊണ്ടിരിക്കും. മറ്റുള്ളവരാകട്ടെ, തങ്ങൾ ആപൽഘട്ടത്തിൽ അഭയം പ്രാപിക്കയും, തങ്ങളെ രക്ഷപ്പെടുത്തുകയും ചെയ്ത അല്ലാഹുവിനെക്കുറിച്ചു ബോധമോ, ഓർമയോ, നന്ദിയോ ഒന്നുംതന്നെ അവർക്കുണ്ടായിരിക്കയില്ല. ഒട്ടും നന്ദിയില്ലാത്ത തനി നിഷേധികളായ വഞ്ചകരത്രെ ഇവർ.

തൗഹീദിന്റെ ദൃഷ്ടാന്തങ്ങളിൽ പലതും വിവരിച്ചശേഷം, പരമകാരുണികനായ അല്ലാഹു മനുഷ്യരെ ആകമാനം സംബോധന ചെയ്തുകൊണ്ട് അടുത്ത വചനത്തിൽ ഇങ്ങിനെ ഉപദേശിക്കുന്നു:

يَـٰٓأَيُّهَا ٱلنَّاسُ ٱتَّقُوا۟ رَبَّكُمْ وَٱخْشَوْا۟ يَوْمًا لَّا يَجْزِى وَالِدٌ عَن وَلَدِهِۦ وَلَا مَوْلُودٌ هُوَ جَازٍ عَن وَالِدِهِۦ شَيْـًٔا ۚ إِنَّ وَعْدَ ٱللَّهِ حَقٌّ ۖ فَلَا تَغُرَّنَّكُمُ ٱلْحَيَوٰةُ ٱلدُّنْيَا وَلَا يَغُرَّنَّكُم بِٱللَّهِ ٱلْغَرُورُ ﴿٣٣﴾

**﴾33﴿ ഹേ, മനുഷ്യരേ, നിങ്ങള്‍ നിങ്ങളുടെ റബ്ബിനെ സൂക്ഷിക്കുവിന്‍, ഒരു ദിവസത്തെ ഭയപ്പെടുകയും ചെയ്യുവിന്‍; (അന്ന്) ഒരു ജനയിതാവും [മാതാവോ പിതാവോ] തന്റെ സന്താനത്തിന് (യാതൊന്നും) പ്രയോജനം ചെയ്യുന്നതല്ല, ഒരു സന്താനവും തന്നെ, തന്റെ ജനയിതാവിനും യാതൊരു പ്രയോജനവും ചെയ്യുന്നവനായിരിക്കയില്ല (അങ്ങിനെയുള്ള ഒരു ദിവസം). നിശ്ചയമായും അല്ലാഹുവിന്റെ വാഗ്ദത്തം യഥാര്‍ഥമാകുന്നു. ആകയാല്‍, ഐഹിക ജീവിതം തീര്‍ച്ചയായും നിങ്ങളെ വഞ്ചിതരാക്കാതിരിക്കട്ടെ; അല്ലാഹുവിനെ സംബന്ധിച്ച് (ആ) മഹാവഞ്ചകനും [പിശാചും] നിങ്ങളെ വഞ്ചിക്കാതിരുന്നുകൊള്ളട്ടെ!**

---

﴾33﴿ يَا أَيُّهَا النَّاسُ ഹേ മനുഷ്യരേ, اتَّقُوا നിങ്ങള്‍ സൂക്ഷിക്കുവിന്‍, കാത്തുകൊള്ളുവിന്‍ رَبَّكُمْ നിങ്ങളുടെ റബ്ബിനെ وَاخْشَوْا നിങ്ങള്‍ ഭയപ്പെടുകയും ചെയ്യുവിന്‍ يَوْمًا ഒരു ദിവസത്തെ لَا يَجْزِي പ്രതിഫലം നല്‍കാത്ത, പര്യാപ്തമാക്കാത്ത (പ്രയോജനം ചെയ്യാത്ത) وَالِدٌ ഒരു ജനയിതാവും (മാതാവോ പിതാവോ) عَنْ وَلَدِهِ തന്റെ സന്താനത്തിന് (മക്കള്‍ക്ക്) وَلَا مَوْلُودٌ ഒരു സന്താനവും (മക്കളും) ആയിരിക്കാത്ത, هُوَ അവന്‍ جَازٍ പ്രതിഫലം നല്‍കുന്നവന്‍ (പ്രയോജനം ചെയ്യുന്നവന്‍) عَنْ وَالِدِهِ തന്റെ ജനയിതാവിന് شَيْئًا യാതൊന്നും ഒരു കാര്യവും إِنَّ وَعْدَ اللهِ നിശ്ചയമായും അല്ലാഹുവിന്റെ വാഗ്ദത്തം حَقٌّ യഥാര്‍ഥമാണ് فَلَا تَغُرَّنَّكُمُ ആകയാല്‍ നിങ്ങളെ വഞ്ചിക്കാതിരിക്കട്ടെ الْحَيَاةُ الدُّنْيَا ഐഹികജീവിതം وَلَا يَغُرَّنَّكُمْ നിങ്ങളെ വഞ്ചിക്കാതെയുമിരിക്കട്ടെ بِاللهِ അല്ലാഹുവിനെ സംബന്ധിച്ച് الْغَرُورُ മഹാവഞ്ചകന്‍

---

അല്ലാഹുവിന്റെ വിധിവിലക്കുകള്‍ അനുസരിച്ചുകൊണ്ട് അവനോട് ഭയഭക്തിയുള്ളവരായിരിക്കുക എന്നത്രെ അല്ലാഹുവിനെ സൂക്ഷിക്കുന്നത് കൊണ്ടുള്ള വിവക്ഷ. മാതാപിതാക്കള്‍ മക്കള്‍ക്കോ, മക്കള്‍ മാതാപിതാക്കള്‍ക്കോ യാതൊരു പ്രയോജനവും ചെയ്യാത്ത– അഥവാ എന്തെങ്കിലും ഗുണം ചെയ്യുവാനോ, ദോഷം തടുക്കുവാനോ സാധ്യമാകാത്ത–ദിവസം ക്വിയാമത്ത്നാളാണെന്ന് വ്യക്തമാകുന്നു. മനുഷ്യന്‍ തന്റെ സഹോദരനെയും തന്റെ മാതാവിനെയും, തന്റെ പിതാവിനെയും, തന്റെ ഇണ (ഭാര്യ)യെയും, തന്റെ മക്കളെയും– എല്ലാം തന്നെ –വിട്ട് ഓടിക്കളയുന്ന ദിവസമാണത്. കാരണം, അന്ന് ഓരോ മനുഷ്യനും അവന്ന് മതിയാവോളം (സ്വന്തം) കാര്യമുണ്ടായിരിക്കും.

(يوم يفر المرء من أخيه – إلى قوله: شأن يغنيه–عبس) ഓരോ മനുഷ്യനും അവനവൻ ചെയ്ത കർമ്മത്തിന് പണയമായിരിക്കും. (كل امرئ بما كسب رهين – الطور) അന്നത്തെ അധികാരം മുഴുവനും അല്ലാഹുവിന്ന് മാത്രം. (والأمر يومئذ لله – الإنفطار) പ്രതിഫലത്തിന്റെയും വിചാരണയുടെയും ദിവസമായ അന്നേക്കുവേണ്ടി സൽക്കർമങ്ങൾ ചെയ്വാനും പാപങ്ങളിൽ നിന്ന് പശ്ചാത്തപിക്കുവാനും ശ്രദ്ധിക്കുക എന്നത്രെ ഈ ദിവസത്തെ ഭയപ്പെടുക എന്ന് പറഞ്ഞതിന്റെ താൽപര്യം.

അല്ലാഹുവിനെ സൂക്ഷിക്കുന്നതിനും, ക്വിയാമത്ത് നാളിനെക്കുറിച്ച് ഭയപ്പാടുണ്ടാകുന്നതിനും മനുഷ്യർക്ക് വിഘാതമായി നിൽക്കുന്നത് പ്രധാനമായും രണ്ട് കാരണങ്ങളാകുന്നു:

**1. ഐഹിക ജീവിതസുഖങ്ങളിൽ ലയിച്ചുപോകുക:** പാരത്രിക ജീവിതത്തിൽ വിശ്വസിക്കാത്തവരുടെ ജീവിതലക്ഷ്യം ഭൗതികസുഖം മാത്രമായിരിക്കുമെന്ന് പറയേണ്ടതില്ല. എന്നാൽ, കേവലം പരലോകത്തെക്കുറിച്ച് വിശ്വസിക്കുന്നവരിൽപോലും ഭൗതിക ജീവിതത്തിന് പ്രാധാന്യം നൽകി ഭാവി ജീവിതത്തിന് വേണ്ടുന്ന ഒരുക്കങ്ങൾ ചെയ്യുന്നതിൽ വീഴ്ച വരുത്തുന്നവരാണ് മിക്ക മനുഷ്യരും. (بل تؤثرون الحيوة الدنيا –الأعلى)

**2. പിശാചിന്റെ ദുരുപദേശങ്ങളും വാഗ്ദാനങ്ങളും:** അല്ലാഹുവിൽ വിശ്വാസമില്ലാത്തവരെ സംബന്ധിച്ചിടത്തോളം അവർ, പിശാചിന്റെ പ്രേരണകളും വാഗ്ദാനങ്ങളും മാത്രം ആധാരമാക്കിയാണ് ജീവിതം നയിക്കുകയെന്ന് സ്പഷ്ടമാണ്. എന്നാൽ അല്ലാഹുവിലും പരലോകത്തിലും പൊതുവിൽ വിശ്വാസമുള്ളതോടൊപ്പം തന്നെ പിശാചിന്റെ വലയിൽ മനുഷ്യൻ കുടുങ്ങുന്നു. 'അല്ലാഹു പൊറുക്കുന്നവനാണ്, പരമകാരുണികനാണ്, സൽക്കർമങ്ങൾ ചെയ്വാനും, പാപങ്ങളിൽ നിന്ന് പിൻമടങ്ങുവാനും എനിയും കാലമുണ്ട്. എന്നിങ്ങനെ പലതും പിശാച് തോന്നിപ്പിച്ചുകൊണ്ടിരിക്കും. അതെ, പല വാഗ്ദാനങ്ങളും അവൻ ചെയ്യും; പലതും അവൻ വ്യാമോഹിപ്പിക്കുകയും ചെയ്യും. പക്ഷേ, എല്ലാം വഞ്ചനമാത്രമായിരിക്കും താനും. (يعدهم ويمنيهم وما يعدهم الشيطان الأغرورا– النسآء ١٢٠) ഇത് കാരണമായിട്ടാണ് ഐഹിക ജീവിതവും വഞ്ചകനായ പിശാചും നിങ്ങളെ വഞ്ചിക്കാതിരിക്കട്ടെ എന്ന് അല്ലാഹു മനുഷ്യരെ താക്കീത് ചെയ്യുന്നത്. പ്രസ്തുത രണ്ട് വഞ്ചനകളിലും അകപ്പെടാതെ അല്ലാഹു നമ്മെ കാത്തു രക്ഷിക്കട്ടെ. ആമീൻ.

إِنَّ ٱللَّهَ عِندَهُۥ عِلْمُ ٱلسَّاعَةِ وَيُنَزِّلُ ٱلْغَيْثَ وَيَعْلَمُ مَا فِى ٱلْأَرْحَامِ ۖ وَمَا تَدْرِى نَفْسٌ مَّاذَا تَكْسِبُ غَدًا ۖ وَمَا تَدْرِى نَفْسٌۢ بِأَىِّ أَرْضٍ تَمُوتُ ۚ إِنَّ ٱللَّهَ عَلِيمٌ خَبِيرٌۢ ﴿٣٤﴾

**﴿34﴾ നിശ്ചയമായും അല്ലാഹുവിന്റെ പക്കലത്രെ അന്ത്യസമയത്തിന്റെ അറിവ്. അവൻ മഴ ഇറക്കുകയും ചെയ്യുന്നു; ഗർഭാശയങ്ങളിലുള്ളതിനെ അറിയുകയും ചെയ്യുന്നു.**

**നാളെ എന്താണ് താൻ പ്രവർത്തിക്കുകയെന്നുള്ളത് ഒരാളും അറിയുന്നതല്ല; ഏത് നാട്ടിൽവെച്ചാണ് താൻ മരണമടയുകയെന്നും ഒരാളും അറിയുന്നതല്ല. നിശ്ചയമായും അല്ലാഹു സർവ്വജ്ഞനാണ്, സൂക്ഷ്മജ്ഞനാണ്.**

﴾34﴿ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عِندَهُ അവന്റെ പക്കലാണ് عِلْمُ السَّاعَةِ അന്ത്യസമയത്തിന്റെ അറിവ് وَيُنَزِّلُ അവന്‍ ഇറക്കുകയും ചെയ്യുന്നു الْغَيْثَ മഴയെ وَيَعْلَمُ അവനറിയുകയും ചെയ്യുന്നു مَا فِي الْأَرْحَامِ ഗര്‍ഭാശയങ്ങളിലുള്ളത് وَمَا تَدْرِي അറിയുന്നതല്ല نَفْسٌ ഒരാളും, ഒരു ആത്മാവും مَاذَا تَكْسِبُ അതെന്ത് പ്രവര്‍ത്തിക്കുമെന്നത് غَدًا നാളെ وَمَا تَدْرِي അറിയുന്നതുമല്ല نَفْسٌ ഒരാളും بِأَيِّ أَرْضٍ ഏത് ഭൂമിയിലാണ് (നാട്ടിലാണ്) تَمُوتُ അത് മരിക്കുന്നത് (എന്നും) إِنَّ اللَّهَ നിശ്ചയമായും അല്ലാഹു عَلِيمٌ സര്‍വ്വജ്ഞനാണ്, خَبِيرٌ സൂക്ഷ്മജ്ഞനാണ്.

---

അല്ലാഹുവല്ലാതെ മറ്റാരും അറിയാത്ത അഞ്ച് അദൃശ്യകാര്യങ്ങളാണ് ഈ വചനത്തില്‍ പ്രസ്താവിക്കപ്പെട്ടിരിക്കുന്നത്.

1) ലോകാവസാനഘട്ടം–അത് എപ്പോഴാണെന്നുള്ളത്.

2) മഴ വര്‍ഷിക്കല്‍ –അത് എപ്പോഴാണ്, എവിടെയൊക്കെയാണ്, എങ്ങിനെയൊക്കെയായിരിക്കും എന്നുള്ളത്.

3) ഗര്‍ഭത്തിലിരിക്കുന്ന ശിശു–അത് ആണോ പെണ്ണോ പൂര്‍ണശിശുവോ, അപൂര്‍ണശിശുവോ, വെളുത്തതോ, കറുത്തതോ, സല്‍സ്വഭാവിയോ, ദുഃസ്വഭാവിയോ, ദീര്‍ഘായുസ്സുള്ളതോ, ഇല്ലാത്തതോ എന്നിത്യാദിയുള്ളത്.

4) ഒരാള്‍ നാളെ എന്തൊക്കെ ചെയ്യുമെന്നത്– അഥവാ നാളത്തെ സംഭവങ്ങള്‍.

5) ഒരാള്‍ എവിടെവെച്ച് മരിക്കും– അഥവാ അത് എപ്പോഴാണ്, എങ്ങിനെയാണ് എന്നൊക്കെ. ഈ അഞ്ചിനുപുറമെ വേറെയും എത്രയോ അദൃശ്യകാര്യങ്ങള്‍–അല്ലാഹുവിനല്ലാതെ അറിയാവതല്ലാത്ത കാര്യങ്ങള്‍–നിലവിലുണ്ട്. കേവലം ചില ഉദാഹരണങ്ങള്‍ മാത്രമായ ഈ അഞ്ചെണ്ണം ഇവിടെ ഒന്നിച്ചു പ്രസ്താവിച്ചുകാണുവാന്‍ കാരണം ഈ വചനം അവതരിപ്പിച്ചത് താഴെപറയുന്ന സന്ദര്‍ഭത്തിലായത് കൊണ്ടായിരിക്കും. الله أعلم

വാരിഥുബ്നു അംറ് (وارث بن عمرو) എന്ന് പേരായ ഒരാള്‍ നബി ﷺ യോട് ചോദിക്കുകയുണ്ടായി: 'മുഹമ്മദേ, എപ്പോഴാണ് അന്ത്യസമയം ഉണ്ടാവുക? ഞങ്ങളുടെ നാട് (മഴ കിട്ടാതെ) വരള്‍ച്ച പ്രാപിച്ചിരിക്കുകയാണ്. എപ്പോഴാണ് (മഴ പെയ്തു) ക്ഷേമമുണ്ടായിത്തീരുക? ഞാന്‍ പോരുമ്പോള്‍ എന്റെ ഭാര്യക്ക് ഗര്‍ഭമുണ്ട്. അവള്‍ എന്ത് കുട്ടിയെയാണ് പ്രസവിക്കുക? ഞാന്‍ ഇന്ന് പ്രവര്‍ത്തിച്ചത് എനിക്കറിയാം. എന്നാല്‍ നാളെ ഞാന്‍ എന്തൊക്കെ പ്രവര്‍ത്തിക്കും? ഞാന്‍ ജനിച്ചത് ഏത് നാട്ടിലാണെന്ന് എനിക്കറിയാം. എന്നാല്‍ ഞാന്‍ ഏത് നാട്ടിലാണ് മരണമടയുക? ഇതിനെത്തുടര്‍ന്നാണ് ഈ ആയത്ത് അവതരിപ്പിച്ചതെന്ന് നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്. (*) 'അദൃശ്യജ്ഞാനത്തിന്റെ താക്കോലുകള്‍'– അഥവാ ഖജനാക്കള്‍– (مفاتيح الغيب) എന്ന് പ്രസ്താവിച്ചുകൊണ്ട് ഒരിക്കല്‍ നബി ﷺ ഈ വചനം ഓതുകയുണ്ടായെന്ന് ഇബ്നുഉമര്‍ നിവേദനം ചെയ്തിരിക്കുന്നു. (ബു; മു.)

നമ്മുടെ പഞ്ചേന്ദ്രിയങ്ങള്‍ക്കും, ബുദ്ധിക്കും തികച്ചും അതീതമായ കാര്യങ്ങള്‍ക്കാണ് അദൃശ്യജ്ഞാനം(الغيب ) എന്ന് പറയപ്പെടുന്നത്. സാധാരണ പതിവനുസരിച്ചോ, ലക്ഷണങ്ങള്‍

---

(*) رواه المنذرى وذكر البغوى وغيره ونحوه

മുഖേനയോ ലഭിക്കുന്ന അനുമാനങ്ങൾ-അവ യഥാർഥമായി പുലർന്നാലും- അദൃശ്യജ്ഞാനമല്ല. അതുപോലെതന്നെ പഞ്ചേന്ദ്രിയങ്ങളുടെ ഗ്രഹണശക്തിയെ ഏതെങ്കിലും തരത്തിൽ സഹായിക്കുന്ന യന്ത്രങ്ങൾ മുതലായ ഉപകരണങ്ങൾ വഴി സിദ്ധിക്കുന്ന അറിവുകളും അതിൽ ഉൾപ്പെടുന്നതല്ല. ഉദാഹരണമായി കാറ്റ്, മേഘം, താപം, ഊർജം ആദിയായവ പരിശോധിച്ചു ഇന്നിന്ന സ്ഥലങ്ങളിൽ ഇന്ന സമയം മഴ പെയ്തേക്കുമെന്ന് കാലാവസ്ഥാ നിരീക്ഷകൻമാർ അഭിപ്രായപ്പെടുന്നു. വൈദ്യശാസ്ത്രം, ആരോഗ്യശാസ്ത്രം, ശരീരശാസ്ത്രം മുതലായവയിൽ വൈദഗ്ധ്യവും, പരിചയവും സിദ്ധിച്ചവർ ഗർഭത്തിലിരിക്കുന്ന കുട്ടിയെയും, രോഗിയുടെ മരണത്തെയും കുറിച്ച് ചില അഭിപ്രായങ്ങളും അനുമാനങ്ങളും പുറപ്പെടുവിക്കുന്നു. ഇതെല്ലാം പലപ്പോഴും തെറ്റായും, പലപ്പോഴും ശരിയായുമിരിക്കും. പക്ഷേ അൽപ സ്വൽപ വ്യത്യാസത്തോടുകൂടിയല്ലാതെ തികച്ചും സൂക്ഷ്മമായും കൃത്യമായും സംഭവിക്കുക കേവലം വിരളമാണ്.

ഇതുപോലെതന്നെ, ചില ജ്യോൽസ്യൻമാരും, ചില ശാസ്ത്രജ്ഞൻമാരും- ചിലതത്വങ്ങളെ അടിസ്ഥാനമാക്കി- ഈ ലോകഘടന താറുമാറായിപ്പോകുന്ന ഒരു മഹാപ്രളയത്തെക്കുറിച്ച് ചില സന്ദർഭങ്ങളിൽ പ്രവചിക്കുന്നത് കാണാം. കാലനിർണയം ചെയ്തുകൊണ്ടുള്ള അത്തരം പ്രവചനങ്ങൾക്കൊന്നും തനി അനുമാനമെന്നതിൽ കവിഞ്ഞു യാതൊരു സ്ഥാനവും ഇല്ലതന്നെ. ചിലതെല്ലാം തെറ്റാണെന്ന് ഇതിനകം ലോകം കണ്ടുകഴിഞ്ഞു. ബാക്കിയുള്ളവയും അങ്ങിനെ തെറ്റായി പുലരുകയും ചെയ്യും. നാളെ ഞാൻ ഇന്ന കാര്യം ചെയ്യുമെന്ന് പരിപാടിയിടലും, അഭിമാനിക്കലും സാധാരണ മനുഷ്യന്റെ പതിവാണ്. പലപ്പോഴും അതിനു നേരെ വിപരീതമായ കാര്യങ്ങൾ സംഭവിക്കുന്നു. മാത്രമല്ല, പരിപാടി പ്രകാരം സംഭവം നടന്നാൽ തന്നെയും സംഭവത്തിന്റെ നാനാവശങ്ങളെയും പരിശോധിക്കുമ്പോൾ അതിൽ പല ഏറ്റപ്പറ്റുകളും വന്നിട്ടുണ്ടായിരിക്കുകയും ചെയ്യും. അതിരിക്കട്ടെ, വരാനിരിക്കുന്ന ഏതെങ്കിലും ഒരു ദിവസത്തിന്റെ ആദ്യംതൊട്ട് അവസാനം വരെയുള്ള സമയങ്ങളിൽ-വേണ്ടാ, നാഴികയിലും വിനാഴികയിലും- എന്തൊക്കെയാണ്, എങ്ങിനെയൊക്കെയാണ് തന്നിൽ സംഭവിക്കുകയെന്ന് ആർക്കെങ്കിലും മുൻകൂട്ടി കണക്കാക്കുവാൻ സാധിക്കുമോ? ഒരിക്കലുമില്ല. ചുരുക്കത്തിൽ മേൽ പ്രസ്താവിച്ച അഞ്ചു കാര്യങ്ങളെക്കുറിച്ചു പരിപൂർണവും സൂക്ഷ്മവുമായ അറിവ് അല്ലാഹുവിനല്ലതെ മറ്റാർക്കും ഇല്ലതന്നെ. നിശ്ചയമായും അവൻ സർവ്വജ്ഞനും സൂക്ഷ്മജ്ഞനുമാകുന്നു. (إن الله عليم خبير)

പഞ്ചേന്ദ്രിയങ്ങൾ വഴി മനുഷ്യന് നേരിൽ കണ്ടെത്താവുന്ന ബാഹ്യമായ കാര്യങ്ങൾക്കപ്പുറം വല്ലതും അവന് അറിയുവാൻ കഴിയുന്നത് കാര്യകാരണ ബന്ധത്തിന്റെ അടിസ്ഥാനത്തിലാണല്ലോ. എന്നാൽ ഒരേ കാര്യത്തിന്തന്നെ നിരവധി കാരണങ്ങൾ സമ്മേളിക്കേണ്ടതുണ്ടായിരിക്കും. അവയെ പരിപൂർണമായും സൂക്ഷ്മമായും മനസ്സിലാക്കുവാൻ പ്രയാസവുമായിരിക്കും. ബാഹ്യമായ സാധാരണ കാരണങ്ങൾക്ക് നിദാനമായി മറ്റു ചില കാര്യകാരണങ്ങളുമുണ്ടാകാം. നിത്യസംഭവങ്ങളായ ചെറുതരം കാര്യങ്ങളിൽപ്പോലും അവയുടെ പൂർണപട്ടിക തയ്യാറാക്കുവാൻ മനുഷ്യന് കഴിവില്ല. അതുകൊണ്ടാണ് വമ്പിച്ച പരിശ്രമങ്ങളും, അനേകം നിരീക്ഷണ പരീക്ഷണങ്ങളും നടത്തിയതിന്റെ വെളിച്ചത്തിൽ മനുഷ്യൻ ചെയ്യുന്ന ആസൂത്രണങ്ങൾ പലപ്പോഴും ആശ്ചര്യമാംവണ്ണം പിഴച്ചു പരാജയപ്പെട്ടുപോകുന്നതും. ഇപ്പറഞ്ഞതെല്ലാം ഈ ഭൗതികലോകത്തെ നിത്യയാഥാർഥ്യങ്ങളാണ്. എന്നിരിക്കെ, ആത്മീയലോകത്തെയും, പരലോകത്തെയും കാര്യങ്ങളെക്കുറിച്ചു-അല്ലാഹു അറിയിച്ചു തന്ന

ാലല്ലാതെ- മനുഷ്യന് എന്താണ് അറിയുവാൻ കഴിയുക?! وما أوتيتم من العلم إلا قليلا (നിങ്ങൾക്ക് അറിവിൽ നിന്നും അൽപം അല്ലാതെ നൽകപ്പെട്ടിട്ടില്ല- (17:85)

'ഒരാളുടെ മരണം ഇന്ന നാട്ടിൽവെച്ചായിരിക്കണമെന്ന് അല്ലാഹു ഉദ്ദേശിച്ചാൽ അവന് അങ്ങോട്ട് പോകേണ്ടുന്ന ഒരാവശ്യം അല്ലാഹു ഉണ്ടാക്കുന്നു' എന്ന് നബി ﷺ ഒരു ഹദീഥിൽ അരുളിച്ചെയ്തിരിക്കുന്നു. (തി; ത്വ) 'എന്റെ അറിവും, താങ്കളുടെ അറിവും, സൃഷ്ടികളുടെ എല്ലാംകൂടിയുള്ള അറിവും ചേർന്നാലും, അല്ലാഹുവിന്റെ അറിവിനെ അപേക്ഷിച്ചു ഈ കുരുവിയുടെ കൊക്ക് സമുദ്രത്തിൽ വരുത്തിയ കുറവ് പോലെയല്ലാതെ അതിൽ കവിഞ്ഞൊന്നും അതിൽ കുറവ് വരുത്തുകയില്ല. എന്ന് ഖിള്ർ (അ) മൂസാനബി(അ)യോട് പറഞ്ഞതായി ബുഖാരിയും, മുസ്‌ലിമും (റ) മറ്റും ഉദ്ധരിച്ച ദീർഘമായ ഒരു ഹദീഥിൽ കാണാം. അല്ലാഹു പറയുന്നു: (പറയുക: അല്ലാഹുവല്ലാതെ-ആകാശ ഭൂമികളിലുള്ളവർ- അദൃശ്യകാര്യത്തെ അറിയുകയില്ല. (قل لا يعلم من في السموات والأرض الغيب الا الله – النمل ٦٥)

الله اعلم وإليه المرجع والمآب وله الفضل والمنة

سورة السّجدة

# 32. സൂറത്തുസ്സജദഃ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 30 - വിഭാഗം (റുകൂഉ്) 3

വെള്ളിയാഴ്ച ദിവസം രാവിലത്തെ സുബ്ഹ് നമസ്കാരത്തിൽ ഈ സൂറത്തും, സൂറത്തുൽ ഇൻസാനും (هل اتى على الإنسان) റസൂൽ തിരുമേനി ﷺ ഓതാറുണ്ടായിരുന്നുവെന്ന് ബുഖാരി (റ)യും, മുസ്‌ലിമും (റ) രിവായത്ത് ചെയ്തിരിക്കുന്നു.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമ കാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

الٓمٓ ﴿١﴾

**《1》 'അലിഫ്- ലാം- മീം' (*)**

تَنزِيلُ ٱلۡكِتَٰبِ لَا رَيۡبَ فِيهِ مِن رَّبِّ ٱلۡعَٰلَمِينَ ﴿٢﴾

**《2》 (ഈ)വേദഗ്രന്ഥം അവതരിപ്പിച്ചത്-അതിൽ സന്ദേഹമേ ഇല്ല-ലോകരുടെ രക്ഷിതാവിങ്കൽ നിന്നാകുന്നു.**

أَمۡ يَقُولُونَ ٱفۡتَرَىٰهُۚ بَلۡ هُوَ ٱلۡحَقُّ مِن رَّبِّكَ لِتُنذِرَ قَوۡمًا مَّآ أَتَىٰهُم مِّن نَّذِيرٍ مِّن قَبۡلِكَ لَعَلَّهُمۡ يَهۡتَدُونَ ﴿٣﴾

**《3》 അഥവാ അവർ [അവിശ്വാസികൾ] പറയുന്നുവോ : അത് ഇവൻ [നബി] കെട്ടിച്ചമച്ചിരിക്കുകയാണ് എന്ന്? ! (അല്ല-) എന്നാലത് (നബിയേ)നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള യഥാർത്ഥമാകുന്നു :നിനക്കുമുമ്പ് ഒരു താക്കീതുകാരനും വന്നിട്ടില്ലാത്ത ഒരു ജനതക്ക് നീ താക്കീത് നൽകുവാൻ വേണ്ടിയാണ് (അത്) ; അവർ സൻമാർഗം പ്രാപിച്ചേക്കാമല്ലോ!**

---

《1》 الم 'അലിഫ്-ലാം-മീം' 《2》 تَنزِيلُ الْكِتَابِ വേദഗ്രന്ഥം അവതരിപ്പിക്കൽ

---

*(*) ഇത്തരം അക്ഷരങ്ങളെക്കുറിച്ച് ഇതിനുമുമ്പ് പ്രതിപാദിച്ചിട്ടുണ്ട്.*

(ഇക്കാൽ) لَا رَيْبَ സന്ദേഹമേ ഇല്ല فِيهِ അതിൽ مِن رَّبِّ الْعَالَمِينَ ലോകരക്ഷിതാവിങ്കൽ നിന്നാണ് ﴾3﴿ أَمْ يَقُولُونَ അതല്ല-(അഥവാ) അവർ പറയുന്നുവോ افْتَرَاهُ അവനത് കെട്ടിയുണ്ടാക്കി(എന്ന്) بَلْ എങ്കിലും, എന്നാൽ هُوَ അത് الْحَقُّ യഥാർത്ഥമാണ്, സത്യമാണ് مِن رَّبِّكَ നിന്റെ റബ്ബിങ്കൽ നിന്നുള്ള لِتُنذِرَ നീ താക്കീത് ചെയ്യുവാൻ വേണ്ടി قَوْمًا ഒരു ജനതക്ക് مَا أَتَاهُم അവർക്ക് വന്നിട്ടില്ല مِّن نَّذِيرٍ ഒരു താക്കീതുകാരനും مِّن قَبْلِكَ നിനക്ക് മുമ്പായി لَعَلَّهُمْ അവരായേക്കും, ആകുവാൻ വേണ്ടി يَهْتَدُونَ നേർമാർഗം പ്രാപിക്കുക, പ്രാപിക്കുന്ന(വർ)

---

മുമ്പ് താക്കീതുകാരൻ-ദൈവദൂതൻ-വന്നിട്ടില്ലാത്ത ജനത എന്ന് പറഞ്ഞത് കൊണ്ടുദ്ദേശ്യം ക്വുറൈശി ജനതയാണെന്നു സൂ: ക്വസ്വസ് 46-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ പ്രസ്താവിച്ചിട്ടുണ്ട്.

ٱللَّهُ ٱلَّذِى خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ وَمَا بَيْنَهُمَا فِى سِتَّةِ أَيَّامٍ ثُمَّ ٱسْتَوَىٰ عَلَى ٱلْعَرْشِ ۖ مَا لَكُم مِّن دُونِهِۦ مِن وَلِىٍّ وَلَا شَفِيعٍ ۚ أَفَلَا تَتَذَكَّرُونَ ﴿٤﴾

**﴾4﴿ ആകാശങ്ങളും, ഭൂമിയും, അവ രണ്ടിനുമിടയിലുള്ളതും ആറു ദിവസങ്ങളിൽ സൃഷ്ടിച്ചിട്ടുള്ളവനത്രെ അല്ലാഹു. പിന്നീടവൻ അർശിൽ [സിംഹാസനത്തിൽ] ആരോഹണം ചെയ്തു. അവന് പുറമെ നിങ്ങൾക്ക് ഒരു കൈകാര്യ കർത്താവാകട്ടെ, ശിപാർശക്കാരനാകട്ടെ ഇല്ല. എന്നിരിക്കെ, നിങ്ങൾ ഉറ്റാലോചിക്കുന്നില്ലേ?!**

يُدَبِّرُ ٱلْأَمْرَ مِنَ ٱلسَّمَآءِ إِلَى ٱلْأَرْضِ ثُمَّ يَعْرُجُ إِلَيْهِ فِى يَوْمٍ كَانَ مِقْدَارُهُۥٓ أَلْفَ سَنَةٍ مِّمَّا تَعُدُّونَ ﴿٥﴾

**﴾5﴿ അവൻ ആകാശത്ത് നിന്ന് ഭൂമിയിലേക്ക് കാര്യം (വ്യവസ്ഥപ്പെടുത്തി) നിയന്ത്രിച്ചു വരുന്നു ; പിന്നീട് ഒരു ദിവസത്തിൽ അത് അവങ്കലേക്ക് ഉയർന്നുപോകുന്നു ; അതിന്റെ അളവ് [വലുപ്പം] നിങ്ങൾ എണ്ണിവരുന്ന (ഇനത്തിൽ) ആയിരം കൊല്ലമാകുന്നു (-അത്ര വമ്പിച്ചതാണ്) !**

---

﴾4﴿ اللَّهُ الَّذِي അല്ലാഹു യാതൊരുവനത്രെ خَلَقَ അവൻ സൃഷ്ടിച്ചു السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضَ ഭൂമിയും وَمَا بَيْنَهُمَا അവരണ്ടിനിടയിലുള്ളതും فِي سِتَّةِ أَيَّامٍ ആറുദിവസങ്ങളിൽ ثُمَّ പിന്നീട് اسْتَوَى അവൻ ആരോഹണം ചെയ്തു عَلَى الْعَرْشِ അർശിൻമേൽ, സിംഹാസനത്തിൽ مَا لَكُم നിങ്ങൾക്കില്ല مِّن دُونِهِ അവന് പുറമെ مِن وَلِيٍّ ഒരു കൈകാര്യക്കാരനും,

ബന്ധുവും, സഹായകനും وَلَا شَفِيعٍ ശുപാർശകനുമില്ല أَفَلَا تَتَذَكَّرُونَ എന്നിരിക്കെ നിങ്ങൾ ഉറ്റാലോചിക്കുന്നില്ലേ ﴾5﴿ يُدَبِّرُ അവൻ വ്യവസ്ഥപ്പെടുത്തുന്നു, നിയന്ത്രിക്കുന്നു الْأَمْرَ കാര്യം مِنَ السَّمَاءِ ആകാശത്തുനിന്ന് إِلَى الْأَرْضِ ഭൂമിയിലേക്ക് ثُمَّ يَعْرُجُ പിന്നീടത് കയറുന്നു إِلَيْهِ അവങ്കലേക്ക് فِي يَوْمٍ ഒരു ദിവസത്തിൽ كَانَ ആകുന്നു مِقْدَارُهُ അതിന്റെ അളവ്, തോത് أَلْفَ سَنَةٍ ആയിരം കൊല്ലം مِمَّا تَعُدُّونَ നിങ്ങൾ എണ്ണിവരുന്നതിൽപെട്ട.

---

ആറു ദിവസങ്ങളിലായിട്ടാണ് ആകാശഭൂമികളെ അല്ലാഹു സൃഷ്ടിച്ചതെന്ന് ഇവിടെ മാത്രമല്ല, യൂനുസ്, ഹൂദ്, അഅ്റാഫ്, ഹദീദ്, ക്വാഫ് എന്നീ സൂറത്തുകളിലും പ്രസ്താവിച്ചിട്ടുണ്ട്. ദിവസങ്ങൾ (أيام) എന്നതുകൊണ്ട് ഇവിടെ വിവക്ഷ നമുക്ക് സുപരിചിതമായ ഈ രാവും പകലും ചേർന്ന 24 മണിക്കൂർ സമയമായിരിക്കുവാൻ നിവൃത്തിയില്ല, കാരണം, സൂര്യന്റെ ഉദയാസ്തമയത്തെത്തുടർന്നാണല്ലോ നമ്മുടെ ദിവസങ്ങൾ ഉണ്ടാകുന്നത്. ആകാശ ഭൂമികളുടെ സൃഷ്ടിപ്പിനു മുമ്പ് സൂര്യനും അതിന്റെ ഉദയാസ്തമയവും ഉണ്ടായിരിക്കയില്ല. ആകയാൽ ഒരു പ്രത്യേക അർത്ഥത്തിലുള്ള ആറു ദിവസങ്ങളായിരിക്കും ഉദ്ദേശ്യം. എന്നല്ലാതെ, സൂക്ഷ്മമായി ഒരഭിപ്രായം പറയുവാൻ തെളിവുകളില്ല. (സൂ:അൻബിയാഅ് 30-ാം വചനത്തിന്റെ വിവരണത്തിൽ നാം പ്രസ്താവിച്ചിട്ടുള്ള പലതും ഇവിടെ സ്മരിക്കുന്നത് നന്നായിരിക്കും) അതുപോലെത്തന്നെ ثُمَّ اسْتَوَى عَلَى الْعَرْشِ (പിന്നീട് അവൻ അർശിൽ ആരോഹണം ചെയ്തു) എന്ന വാക്യത്തിന്റെ ഉദ്ദേശ്യത്തെക്കുറിച്ചും നമുക്ക് വ്യക്തമായും, തിട്ടമായും ഒന്നും പറയുവാൻ സാധ്യമല്ല. വാക്കർത്ഥം നമുക്കറിയാം. അല്ലാഹുവിന്റെ പ്രസ്താവനയിൽ നാം തികച്ചും വിശ്വസിക്കുകയും, അവന്റെ മഹത്വത്തിനും ഉൽകൃഷ്ടതക്കും യോജിക്കുന്ന ഏതോ രൂപത്തിലായിരിക്കും അതെന്ന് ഉറപ്പിച്ചു പറയുകയും ചെയ്യുന്നു. എന്നാൽ അതിന്റെ സ്വഭാവവും വിധവും എങ്ങിനെയാണെന്ന് നമുക്കറിഞ്ഞുകൂടാ. ഇത്തരം വചനങ്ങളിൽ പിൻഗാമികളായ പലരും അവക്ക് ചില വ്യാഖ്യാനങ്ങൾ നൽകി തൃപ്തിയടയുന്നു. അതുപോലെ തൃപ്തിയടയുവാൻ നാം തയ്യാറില്ല. സൂ: ത്വാഹയുടെ ആദ്യത്തിൽ നാം ഇത് സംബന്ധിച്ച് പറഞ്ഞിട്ടുള്ള ഭാഗം നോക്കുക.

ആകാശ ഭൂമികളുടെ സിംഹാസനാധിപതിയും സ്രഷ്ടാവും അല്ലാഹുവായിരിക്കെ, അവയിൽ നടമാടുന്ന സർവ്വ കാര്യങ്ങളുടെയും അധികാരവും, കൈകാര്യവും അവന്റെ പക്കലാണെന്ന് സ്പഷ്ടമാണ്. അവൻ അർശിൽ ആരോഹണം ചെയ്തിരിക്കുന്നുവെന്ന് പ്രസ്താവിക്കുന്ന സ്ഥലങ്ങളിൽ അതിനെത്തുടർന്ന് -5-ാം വചനത്തിൽ കാണുന്നത് പോലെ - അവൻ കാര്യങ്ങളെ നിയന്ത്രിക്കുന്നു (يدبر الأمر) എന്നോ, അല്ലെങ്കിൽ ഈ ഉദ്ദേശ്യം ഉൾക്കൊള്ളുന്ന മറ്റു ചില വാക്യങ്ങളോ അല്ലാഹു പ്രസ്താവിച്ചു കാണുന്നത് അതുകൊണ്ടാണ്. (സൂ: യൂനുസ്: 3, അഅ്റാഫ്: 54, റഅ്ദ്: 2, ഹദീദ്:4 മുതലായവ നോക്കുക)

ഭൂലോകത്ത് നടക്കുന്ന കാര്യങ്ങളെല്ലാം ഉപരിലോകവുമായി ബന്ധമുള്ളവയാണ്. നമുക്കതിന്റെ വിശദ വിവരം അറിയാവതല്ല. സൂര്യന്റെ ചലനം, പ്രകാശം, രശ്മി, ചന്ദ്രന്റെ ചലനം, വെളിച്ചം, നക്ഷത്രപ്രഭ, മഴ, വെയിൽ തുടങ്ങിയ വാനസംബന്ധമായ പല കാര്യങ്ങളും ഭൂമിയിൽ നടന്നുകൊണ്ടിരിക്കുന്ന പല കാര്യങ്ങളും പരസ്പരം ബന്ധമുള്ളവയാണെന്ന് ഏറെക്കുറെ എല്ലാവർക്കും അറിയാം എന്നാൽ, കേവലം ബാഹ്യമല്ലാത്തതും നമുക്കജ്ഞാതമായ

വുമായ ചില അഭൗതിക കാര്യകാരണബന്ധങ്ങൾ വേറെയും നിലവിലുണ്ട്. ജനനം, മരണം, ഉൽപാദനം, നാശം, ക്ഷേമം, ക്ഷാമം പോലെയുള്ള പല കാര്യങ്ങളിലും അല്ലാഹുവിന്റെ മലക്കുകളുടെ ചില പ്രവർത്തനങ്ങളും ഭൂമിയിൽ നടന്നുകൊണ്ടിരിക്കുന്നതായി പല ക്വുർആൻ വചനങ്ങളിൽ നിന്നും നബി വചനങ്ങളിൽ നിന്നും മനസ്സിലാക്കാം. ഇതേ സൂറത്തിലെ 11-ാം വചനത്തിൽ മനുഷ്യന്റെ മരണത്തിൽ മലക്കിന്റെ പ്രവർത്തനിത്തിനും പങ്കുള്ളതായി പ്രസ്താവിക്കുന്നുണ്ട്. ചുരുക്കത്തിൽ ഭൂമിയിലെ കാര്യങ്ങളെല്ലാം അല്ലാഹുവിന്റെ ഉദ്ദേശ്യമനുസരിച്ചും, അവൻ നിശ്ചയിച്ചിരിക്കുന്ന കാര്യകാരണവ്യവസ്ഥയനുസരിച്ചും നടന്നുകൊണ്ടിരിക്കുകയാണ്. കേന്ദ്രസ്ഥാനം ഉപരിലോകത്താണ് സ്ഥിതി ചെയ്യുന്നത്. നിലവിലുള്ള ഈ വ്യവസ്ഥ അവസാനിച്ചു പുതിയ ഒരു വ്യവസ്ഥ സ്ഥാപിതമാകുന്ന ആ മഹാദിനം-ക്വിയാമത്ത്നാൾ-ആയിക്കഴിഞ്ഞാൽ പിന്നീട് എല്ലാ കാര്യങ്ങളും - പ്രത്യക്ഷമായും പരോക്ഷമായും - അവങ്കലേക്ക്തന്നെ മടങ്ങുന്നു. പുതിയ ഒരു വ്യവസ്ഥയും നടപടിക്രമവും അന്ന് നിലവിൽവരുകയും ചെയ്യുന്നു. അന്നത്തെ അധികാരം മുഴുവനും അവന്മാത്രമായിരിക്കും. നാമമാത്രമായിട്ട്പോലും അതിലാർക്കും യാതൊരു പങ്കും ഉണ്ടാകുന്നില്ല.

لمن الملك اليوم لله الواحد القهار (അന്നത്തെ രാജത്വം ആർക്കാണ് ? സർവ്വാധികാരിയായ ഏകനായ അല്ലാഹുവിന്നു തന്നെ !) - 40:16

നിങ്ങൾ എണ്ണിവരുന്ന ആയിരംകൊല്ലം വലുപ്പമുള്ള ദിവസം എന്നു പറഞ്ഞത് അന്ത്യനാളിനെക്കുറിച്ചാകുന്നു. സൂറത്തുൽ മആരിജ് (المعارج) ൽ ഇപ്രകാരം കാണാം : تعرج الملئكة والروح اليه في يوم كان مقداره خمسين الف سنة അമ്പതിനായിരം കൊല്ലം വലുപ്പമുള്ള ഒരു ദിവസത്തിൽ മലക്കുകളും റൂഹും (ആത്മാവും) അവങ്കലേക്ക് കയറുന്നു എന്നർത്ഥം. അന്ത്യനാളിന്റെ കൃത്യമായ അളവ് വിവരിക്കുകയല്ല - ആ ദിവസത്തിന്റെ ഭയങ്കരതയും ഗൗരവവും കാണിക്കുകയാണ്-ഈ രണ്ട് വചനങ്ങളുടെയും ഉദ്ദേശ്യം എന്നാണ് പല മഹാൻമാരും പ്രസ്താവിക്കുന്നത്. സത്യവിശ്വാസികളായ സജ്ജനങ്ങളെ സംബന്ധിച്ചിടത്തോളം വിചാരണ ദിവസം കേവലം ഒരു നമസ്കാരം നിർവ്വഹിക്കുന്ന അത്ര സമയം പോലെ അനുഭവപ്പെടുമെന്ന് നബിﷺ പ്രസ്താവിച്ചിട്ടുള്ളത് (അ; ബ.) ഇവിടെ സ്മരണീയമാകുന്നു. വേറെയും പല അഭിപ്രായങ്ങളും, വ്യാഖ്യാനങ്ങളും ഈ രണ്ട് ആയത്തുകളെ സംബന്ധിച്ച് മഹാൻമാർ പ്രസ്താവിച്ചുകാണാം. അതെല്ലാം ഉദ്ധരിച്ചു ദീർഘിപ്പിക്കുന്നില്ല. ക്വുർആനിൽ വന്നിട്ടുള്ള ഇത്തരം വാക്യങ്ങളുടെ നേർക്കുനേരെയുള്ള സാരങ്ങളും, സന്ദർഭങ്ങളും ശരിക്ക് മനസ്സിരുത്തിയാൽ-അധിക വ്യാഖ്യാനങ്ങളൊന്നും ആശ്രയിക്കാതെ തന്നെ-അവയിലെ പ്രധാന ആശയം സാമാന്യം എല്ലാവർക്കും മനസ്സിലാക്കാവുന്നതാണ്. സൂറത്തുൽ മആരിജിൽ വെച്ച് അല്പംകൂടി വിശദീകരണം കാണാം. إن شاءالله

ذَٰلِكَ عَٰلِمُ ٱلْغَيْبِ وَٱلشَّهَٰدَةِ ٱلْعَزِيزُ ٱلرَّحِيمُ ﴿٦﴾

**﴾6﴿ (അങ്ങിനെയുള്ള) അവൻ അദൃശ്യത്തെയും, ദൃശ്യത്തെയും അറിയുന്നവനാണ് ; പ്രതാപശാലിയാണ് ; കരുണാനിധിയാണ്.**

ٱلَّذِىٓ أَحْسَنَ كُلَّ شَىْءٍ خَلَقَهُۥ ۖ وَبَدَأَ خَلْقَ ٱلْإِنسَٰنِ مِن طِينٍ ﴿٧﴾

**﴾7﴿ അതായത് : താൻ സൃഷ്ടിച്ച് എല്ലാ വസ്തുക്കളെയും നന്നാക്കി (സൃഷ്ടിച്ചു) ഉണ്ടാക്കിയവൻ, മനുഷ്യന്റെ സൃഷ്ടിപ്പ് കളിമണ്ണിൽനിന്ന് അവൻ ആരംഭിച്ചു.**

ثُمَّ جَعَلَ نَسْلَهُۥ مِن سُلَٰلَةٍ مِّن مَّآءٍ مَّهِينٍ ﴿٨﴾

**《8》 പിന്നെ, അവന്റെ സന്തതിയെ നിസ്സാരപ്പെട്ട ഒരു (തരം) വെള്ളമാകുന്ന സത്തിൽ നിന്നും അവൻ ഉണ്ടാക്കി ;**

ثُمَّ سَوَّىٰهُ وَنَفَخَ فِيهِ مِن رُّوحِهِۦ ۖ وَجَعَلَ لَكُمُ ٱلسَّمْعَ وَٱلْأَبْصَٰرَ وَٱلْأَفْـِٔدَةَ ۚ قَلِيلًا مَّا تَشْكُرُونَ ﴿٩﴾

**《9》 പിന്നീട് ; അവനെ (അന്യൂനമായി)ശരിപ്പെടുത്തുകയും, അവനിൽ തന്റെ വക റൂഹ് [ജീവാത്മാവ്] ഊതുകയും ചെയ്തു. (മനുഷ്യരേ, ) നിങ്ങൾക്കവൻ കേൾവിയും, കണ്ണുകളും, ഹൃദയങ്ങളും ഉണ്ടാക്കിത്തരികയും ചെയ്തിരിക്കുന്നു ; അല്പംമാത്രമേ നിങ്ങൾ നന്ദികാണിക്കുന്നുള്ളൂ.**

---

《6》 ذَٰلِكَ അവൻ (മേൽ പ്രസ്താവിക്കപ്പെട്ടവൻ) عَالِمُ الْغَيْبِ അദൃശ്യത്തെഅറിയുന്നവനാണ് وَالشَّهَادَةِ ദൃശ്യത്തെയും الْعَزِيزُ പ്രതാപശാലിയാണ് الرَّحِيمُ കരുണാനിധിയാണ് 《7》 الَّذِي അതായത് യാതൊരുവൻ أَحْسَنَ അവൻ നന്നാക്കി, നന്നായുണ്ടാക്കി كُلَّ شَيْءٍ എല്ലാ വസ്തുവെയും خَلَقَهُ അവൻ സൃഷ്ടിച്ചതായ وَبَدَأَ അവൻ ആരംഭിച്ചു خَلْقَ الْإِنسَانِ മനുഷ്യന്റെ സൃഷ്ടിപ്പ് مِن طِينٍ കളിമണ്ണിൽ നിന്ന് 《8》 ثُمَّ جَعَلَ പിന്നെ അവൻ ആക്കി, ഉണ്ടാക്കി نَسْلَهُ അവന്റെ സന്തതിയെ مِن سُلَالَةٍ ഒരു സത്തിൽ നിന്ന് مِن مَاءٍ വെള്ളത്തിൽ നിന്നുള്ള مَهِينٍ നിസ്സാരമായ, നിന്ദ്യമായ 《9》 ثُمَّ سَوَّاهُ പിന്നെ അവനെ ശരിപ്പെടുത്തി, ചൊവ്വാക്കി وَنَفَخَ ഊതുകയും ചെയ്തു فِيهِ അവനിൽ مِن رُوحِهِ അവന്റെ (വക) റൂഹിൽ നിന്ന്, ആത്മാവിനെ وَجَعَلَ لَكُمُ നിങ്ങൾക്കവൻ ഉണ്ടാക്കുകയും ചെയ്തു السَّمْعَ കേൾവി وَالْأَبْصَارَ കാഴ്ചകളും (കണ്ണുകളും) وَالْأَفْئِدَةَ ഹൃദയങ്ങളും قَلِيلًا مَا അല്പം മാത്രം تَشْكُرُونَ നിങ്ങൾ നന്ദികാണിക്കുന്നു.

---

7-ാം വചനത്തിലെ ആദ്യത്തെ വാക്യത്തിൽ خَلَقَهُ എന്നതിന്റെ സ്ഥാനത്ത് خَلْقَهُ എന്നും വായനയുണ്ട്. അപ്പോൾ ആ വാക്യത്തിന് ഇങ്ങിനെ അർത്ഥം നൽകാം : എല്ലാ വസ്തുവിനെയും - അതായത് അതിന്റെ സൃഷ്ടിപ്പിനെ-നന്നാക്കിയുണ്ടാക്കിയവൻ. രണ്ടായാലും സാരം ഒന്ന്തന്നെ.

ആകാശഭൂമികളും അതിലുള്ള എല്ലാ വസ്തുക്കളും അല്ലാഹു സൃഷ്ടിച്ചതാണെന്നും അവൻ അവയുടെ സിംഹാസനാധിപതിയും, കൈകാര്യകർത്താവും, നിയന്താവുമാണെന്നും കഴിഞ്ഞ വചനങ്ങളിൽ പ്രസ്താവിച്ചു. തുടർന്നുകൊണ്ട് അതേ അല്ലാഹു എല്ലാ കാര്യങ്ങളും - അദൃശ്യമെന്നോ ദൃശ്യമെന്നോ വ്യത്യാസമില്ലാതെ-അറിയുന്നവനാണെന്നും അവൻ പ്രതാപശാലിയും കരുണാനിധിയും ആണെന്നും, അഥവാ അവന്റെ പ്രതാപം കാരുണ്യത്തിനോ, കാരുണ്യം പ്രതാപത്തിനോ തടസ്സമാകുന്നില്ലെന്നും 6-ാം വചനത്തിലും ചൂണ്ടിക്കാട്ടി. പിന്നീട് അഖിലവസ്തുക്കളെയും അതാതിന്നനുയോജ്യമായ

എല്ലാ സ്വഭാവപ്രകൃതികളോടുകൂടി സൃഷ്ടിച്ചിട്ടുണ്ടെന്ന് മൊത്തത്തിൽ ഉണർത്തി. അനന്തരം മനുഷ്യസൃഷ്ടിപ്പിന്റെ ചരിത്രം ചുരുക്കത്തിൽ വിവരിക്കുകയാണ്.

മനുഷ്യസൃഷ്ടിയുടെ തുടക്കം കളിമണ്ണിൽ നിന്നാണ്. അഥവാ വെള്ളം കലർന്ന മണ്ണിൽ നിന്ന്. മനുഷ്യപിതാവായ ആദം (അ)ന്റെ ഉൽഭവത്തെയാണിത് സൂചിപ്പിക്കുന്നത്. അദ്ദേഹത്തിന്ശേഷം പിന്നീടുള്ള സന്തതികളാകട്ടെ, മണ്ണിൽനിന്നും വെള്ളത്തിൽ നിന്നും ഉൽഭവിച്ച ഭക്ഷ്യവസ്തുക്കളാൽ, ഉൽഭൂതമായ-കേവലം നിന്ദ്യവും നിസ്സാരവുമായ - ഇന്ദ്രിയമാകുന്ന ജലബീജത്തിൽ നിന്നാണ് ജൻമമെടുക്കുന്നത്. ബീജം വികസിച്ചുവളരുകയും, ആവശ്യമായ അവയവങ്ങൾ സഹിതം, മനുഷ്യന്റെതായ സ്വഭാവവും പ്രകൃതിയും ധരിച്ചുകൊണ്ട് വെളിക്കുവരുകയും ചെയ്യുന്നു. മനുഷ്യരാൽ അപഗ്രഥനം ചെയ്വാനും, യാഥാർത്ഥ്യം കണ്ടെത്തുവാനും സാധിക്കാത്ത അതിമഹത്തായ ഒരു ശക്തി വിശേഷം ആർജ്ജിച്ചുകൊണ്ടാണവൻ വെളിക്കുവരുന്നത്. അത് മൂലമാണവൻ ചലിക്കുന്നതും, കാര്യങ്ങൾ ഗ്രഹിച്ചുതുടങ്ങുന്നതും, വളരുന്നതുമെല്ലാം. അതത്രെ ജീവാത്മാവ്. എന്താണീ ആത്മാവ്?! അതാർക്കും അറിഞ്ഞുകൂടാ. ഇതേവരെ അറിയാൻ കഴിഞ്ഞിട്ടില്ല. എന്നാൽ നിഷേധിക്കുവാൻ സാധ്യമാണോ ? ഇല്ല. അതിന്റെ യാഥാർത്ഥ്യം അല്ലാഹുവിന് മാത്രമേ അറിയുകയുള്ളൂ ! അത്കൊണ്ടുതന്നെയാണ് തന്റെ വക ആത്മാവിൽ നിന്നും അവൻ ഊതി (ونفخ فيه . . .) എന്ന് പറഞ്ഞതും ويسألونك عن الروح. . . .إلا قليلا - بنى إسرائيل:٨٥ (അവൻ നിന്നോട് ആത്മാവിനെക്കുറിച്ച് ചോദിക്കുന്നു. പറയുക : ആത്മാവ് എന്റെ റബ്ബിന്റെ കാര്യത്തിൽപെട്ടതാണ്. നിങ്ങൾക്ക് അറിവിൽ നിന്നും അൽപമല്ലാതെ നൽകപ്പെട്ടിട്ടില്ല. സൂ: ബനൂ ഇസ്റാഈൽ)

ഇതരജീവികളെപ്പോലെ ചലിക്കുവാനും ജീവിക്കുവാനും ആവശ്യമായ കഴിവുകൾ മാത്രമല്ല അല്ലാഹു മനുഷ്യന് നൽകിയിരിക്കുന്നത്. കണ്ടും കേട്ടും കാര്യങ്ങൾ ഗ്രഹിക്കുവാനും ചിന്തിച്ചും ആലോചിച്ചും യാഥാർത്ഥ്യങ്ങൾ മനസ്സിലാക്കുവാനും വേണ്ടുന്ന കഴിവുകൾകൂടി നൽകിയിരിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ, മനുഷ്യന് അല്ലാഹു നൽകിയിരിക്കുന്ന അനുഗൃഹീതസ്ഥാനം വളരെ ഉന്നതമാണ്. പക്ഷേ, അവൻ അതിന് അല്ലാഹുവിനോട് നന്ദിയും കൂറും കാണിക്കുന്നുണ്ടോ? ഇല്ല. വളരെകുറച്ച്മാത്രം ! അതും എല്ലാവരുമില്ല. കുറഞ്ഞ ആളുകൾമാത്രം ! വാസ്തവത്തിൽ നന്ദികെട്ടവരുടെ നിലപാട് ഇവിടംകൊണ്ടും അവസാനിക്കുന്നില്ല. ഇതെല്ലാം ചെയ്ത അല്ലാഹുവിനെക്കുറിച്ച് അവരുടെ നിഗമനം എന്താണെന്ന് നോക്കുക !

وَقَالُوٓاْ أَءِذَا ضَلَلۡنَا فِى ٱلۡأَرۡضِ أَءِنَّا لَفِى خَلۡقٖ جَدِيدِۭۚ بَلۡ هُم بِلِقَآءِ رَبِّهِمۡ كَٰفِرُونَ ﴿١٠﴾

**﴾10﴿ അവർ [അവിശ്വാസികൾ] പറയുന്നു : ഞങ്ങൾ ഭൂമിയിൽ മറഞ്ഞു (പാഴായി) പോയാൽ, നിശ്ചമായും ഞങ്ങൾ പുതിയ ഒരു സൃഷ്ടിയിൽ (വീണ്ടും എഴുന്നേൽപിക്കപ്പെടുന്നവർ) ആയിരിക്കുകയോ ?! (മാത്രമല്ല,) എന്നാലവർ, തങ്ങളുടെ രക്ഷിതാവുമായി കണ്ടുമുട്ടുന്നതിൽതന്നെ അവിശ്വസിക്കുന്നവരാണ്.**

۞ قُلۡ يَتَوَفَّىٰكُم مَّلَكُ ٱلۡمَوۡتِ ٱلَّذِى وُكِّلَ بِكُمۡ ثُمَّ إِلَىٰ رَبِّكُمۡ تُرۡجَعُونَ ﴿١١﴾

**﴿11﴾ (നബിയേ) പറയുക : നിങ്ങളുടെ കാര്യത്തിൽ ഏല്പിക്കപ്പെട്ടിട്ടുള്ള മരണത്തിന്റെ മലക്ക് നിങ്ങളെ പൂർണമായെടുക്കും [മരണപ്പെടുത്തും]. പിന്നീട് നിങ്ങളുടെ റബ്ബിങ്കലേക്ക് നിങ്ങൾ മടക്കപ്പെടും.**

---

﴿10﴾ وَقَالُوا അവർ പറയുന്നു, പറഞ്ഞു أَءِذَا ضَلَلْنَا ഞങ്ങൾ (നാം) മറഞ്ഞുപോയിട്ടോ, പാഴായാലോ فِي الْأَرْضِ ഭൂമിയിൽ أَءِنَّا നിശ്ചയമായും ഞങ്ങളോ لَفِي خَلْقٍ ഒരു സൃഷ്ടിയിലായിരിക്കുക جَدِيدٍ പുതുതായ بَلْ എന്നാൽ (അത്രയുമല്ല), എങ്കിലും هُمْ അവർ بِلِقَاءِ رَبِّهِمْ തങ്ങളുടെ റബ്ബുമായി കാണുന്നതിൽ كَافِرُونَ അവിശ്വസികളാണ്, നിഷേധികളാണ് ﴿11﴾ قُلْ പറയുക يَتَوَفَّاكُمْ നിങ്ങളെ പൂർണമായെടുക്കും, പൂർത്തിയായി بِكُمْ നിങ്ങളിൽ, (നിങ്ങളുടെ കാര്യത്തിൽ) ثُمَّ പിന്നെ إِلَىٰ رَبِّكُمْ നിങ്ങളുടെ റബ്ബിങ്കലേക്ക് تُرْجَعُونَ നിങ്ങൾ മടക്കപ്പെടും.

---

പൂർത്തിയാക്കിക്കൊടുത്തു, നിറവേറ്റിക്കൊടുത്തു എന്നൊക്കെ അർത്ഥമുള്ളതും രണ്ട് കർമങ്ങൾ ഉണ്ടായിരിക്കുന്നതുമായ وفى (വഫ്ഫാ) എന്ന ക്രിയയുടെ അനുസരണക്രിയ ( مطاوع ) യത്രെ ആയത്തിൽ കാണുന്ന توفى (തവഫ്ഫാ) എന്ന പദം. ഇതിന് ഒരു കർമമാണുണ്ടായിരിക്കുക. പൂർണമായെടുത്തു, മുഴുവൻ വാങ്ങി( اخذ وافيا , استكمل ) എന്നൊക്കെയായിരിക്കും ഇതിന് അർത്ഥം. സന്ദർഭമനുസരിച്ചും, കർമത്തിന്റെ വ്യത്യാസമനുസരിച്ചും ഈ രണ്ട് ക്രിയാരൂപങ്ങളുടെയും ഉദ്ദേശ്യത്തിൽ വ്യത്യാസം കാണും. ഈ ആയത്തിലുള്ളതുപോലെ മരണപ്പെടുത്തുക എന്ന ഉദ്ദേശ്യത്തിലും, സൂറത്തുൽ അൻആം 60 ലുള്ളപോലെ 'ഉറക്കുക' (നിദ്രയിലാക്കുക) എന്ന ഉദ്ദേശ്യത്തിലും توفى എന്ന രൂപം ക്വുർആനിൽ തന്നെ വന്നിട്ടുണ്ട്. ചുരുക്കത്തിൽ, توفى എന്ന പദത്തിന്- ചില തൽപരകക്ഷികൾ പറയാറുള്ളതുപോലെ-മരണപ്പെടുത്തുക എന്നല്ല നേർക്കുനേരെയുള്ള അർത്ഥം. സൂറത്തുന്നിസാഉ് 15-ൽ حتى يتوفاهن الموت (മരണം അവരെ പൂർണമായെടുക്കുന്നത് വരെ) എന്നും, സൂ: സുമർ 42-ൽ الله يتوفى الأنفس حين موتها والتى لم تمت في منامها (ആത്മാക്കളെ അവയുടെ മരണവേളയിലും, മരണപ്പെടാത്തവയെ അവയുടെ ഉറക്കിലും അല്ലാഹു പൂർണമായെടുക്കുന്നു) എന്നും പ്രസ്താവിച്ചിട്ടുള്ളത് ഇത്കൊണ്ടാണ്.

ഈ ലോകത്ത് നടക്കുന്ന പല സംഭവങ്ങളിലും മലക്കുകൾക്ക് ചില പങ്കുകളുണ്ടെന്ന് ഇതിന് മുമ്പ് നാം ചൂണ്ടിക്കാട്ടുകയുണ്ടായി. മനുഷ്യന്റെ മരണകാര്യത്തിൽ ഏൽപിക്കപ്പെട്ട ഒരു പ്രത്യേക മലക്കുണ്ടെന്ന് ഈ ആയത്തിൽ നിന്ന് വ്യക്തമാണല്ലോ. ഇദ്ദേഹത്തെ ഉദ്ദേശിച്ചാണ് സാധാരണ അസ്റാഈൽ(ع– غزرائيل) എന്ന് പറയപ്പെടുന്നത്. മരണവേളയിൽ ആത്മാക്കളെ എടുത്തുകൊണ്ട് പോകുന്നത് മലക്കുകളാണെന്ന് സൂറത്തുൽ അൻആം 93-ാം ആയത്തിൽ കാണാവുന്നതാണ്. കൂടാതെ പല ഹദീഥുകളിലും വന്നിട്ടുണ്ട്. മേൽപ്പറഞ്ഞ മലക്കിന് പുറമെ മനുഷ്യന്റെ മരണവേളയിൽ വേറെ മലക്കുകൾക്കും സാന്നിധ്യവും പ്രവർത്തനവും ഉണ്ടായിരിക്കുമെന്നും ക്വുർആനിൽ നിന്ന് സ്പഷ്ടമാണ്. (സൂ: നഹ്ൽ: 28; 32; നിസാഉ് 97; മുഹമ്മദ് 27 മുതലായവ നോക്കുക)

മനുഷ്യൻ മരണപ്പെട്ടു മണ്ണടിഞ്ഞുപോയശേഷം രണ്ടാമതൊരു ജീവിതം ഉണ്ടാകുക അസാധ്യമാണെന്ന് ധരിച്ചുവെച്ച മുശ്‌രിക്കുകളുടെ പരിഹാസവും ആശ്ചര്യവും നിറഞ്ഞ ചോദ്യവും, അതിന് ഖണ്ഡിതമായ മറുപടിയുമാണ് ഈ വചനങ്ങളിൽ കാണുന്നത്. എന്നാൽ, അതിനെപ്പറ്റി ഇപ്പോൾ അവർ എന്തുതന്നെ പറഞ്ഞാലും ശരി, എന്തുതന്നെ വിശ്വസിച്ചാലും ശരി, പരലോകത്ത്‌വെച്ചു അവരുടെ ഈ നിലയെല്ലാം മാറിപ്പോകുമെന്നും, അവർ തീരാദുഃഖത്തിൽ അകപ്പെടുമെന്നും അടുത്ത വചനത്തിൽ അല്ലാഹു താക്കീത് ചെയ്യുന്നു :

## വിഭാഗം - 2

وَلَوْ تَرَىٰٓ إِذِ ٱلْمُجْرِمُونَ نَاكِسُوا۟ رُءُوسِهِمْ عِندَ رَبِّهِمْ رَبَّنَآ أَبْصَرْنَا وَسَمِعْنَا فَٱرْجِعْنَا نَعْمَلْ صَٰلِحًا إِنَّا مُوقِنُونَ ﴿١٢﴾

**《12》 (ആ) കുറ്റവാളികൾ അവരുടെ രക്ഷിതാവിന്റെ അടുക്കൽ തങ്ങളുടെ തലകൾ (കുത്തനെ)താഴ്ത്തിക്കൊണ്ടിരിക്കുന്ന സന്ദർഭം നീ കാണുന്നപക്ഷം! (ഹാ, അത് വല്ലാത്തൊരു കാഴ്ചയായിരിക്കും!) (അവർ പറയും:) ഞങ്ങളുടെ റബ്ബേ ! ഞങ്ങൾ (നേരിൽ)കാണുകയും, കേൾക്കുകയും ചെയ്തു ; അതുകൊണ്ട് ഞങ്ങളെ മടക്കി (അയച്ചു) തരേണമേ -ഞങ്ങൾ സൽക്കർമം പ്രവർത്തിച്ചുകൊള്ളാം ! നിശ്ചയമായും ഞങ്ങൾ (ഇപ്പോൾ) ദൃഢമായി വിശ്വസിച്ചവരാണ്.**

---

《12》 وَلَوْ تَرَى നീ കണ്ടിരുന്നെങ്കിൽ ! إِذِالْمُجْرِمُونَ കുറ്റവാളികൾ ആയിരിക്കുന്ന സന്ദർഭം نَاكِسُو رُءُوسِهِمْ തങ്ങളുടെ തലകളെ താഴ്ത്തിക്കൊണ്ടിരിക്കുന്നവർ عِنْدَرَبِّهِمْ തങ്ങളുടെ രക്ഷിതാവിന്റെ അടുക്കൽ رَبَّنَا ഞങ്ങളുടെ രക്ഷിതാവേ أَبْصَرْنَا ഞങ്ങൾ കണ്ടു وَسَمِعْنَا ഞങ്ങൾ കേൾക്കയും ചെയ്തു فَارْجِعْنَا ആകയാൽ ഞങ്ങളെ മടക്കിത്തരേണമേ نَعْمَلْ ഞങ്ങൾ പ്രവർത്തിച്ചുകൊള്ളാം صَالِحًا സൽകർമം إِنَّا നിശ്ചയമായും ഞങ്ങൾ مُوقِنُونَ ഉറപ്പിച്ചവരാണ്, ദൃഢവിശ്വാസികളാണ്

---

പുനരുത്ഥാനത്തെ നിഷേധിക്കുകയും പരിഹസിക്കുകയും ചെയ്തിരുന്ന ആ മഹാപാപികൾ അല്ലാഹുവിന്റെ മുമ്പിൽ വരുമ്പോൾ, അവർണനീയമായ ഭയവിഹ്വലതയും, അപാരമായ വ്യസനവും, അത്യധികമായ നാണക്കേടും നിമിത്തം തലപൊക്കാൻ സാധിക്കാതെ കേണപേക്ഷിക്കുന്ന ആ സന്ദർഭത്തിന്റെ ഗൗരവം അല്ലാഹു ചൂണ്ടിക്കാട്ടുകയാണ്. തങ്ങളോട് ദൈവദൂതൻമാർ മുന്നറിയിപ്പ് നൽകിയിരുന്നതെല്ലാം പരിപൂർണ സത്യമാണെന്ന് തങ്ങൾക്കിപ്പോൾ അനുഭവംകൊണ്ട് ബോധ്യമായെന്നും, ഇഹത്തിലേക്ക് ഒന്ന് ൊകൂടി മടക്കി അയച്ചുതന്നാൽ തങ്ങൾ സൽക്കർമികളായിക്കൊള്ളാമെന്നും അവർ കേണപേക്ഷിച്ചുകൊണ്ടിരിക്കും. പക്ഷേ, ഫലമെന്ത്?! അല്ലാഹു പറയുന്നു :

وَلَوْ شِئْنَا لَآتَيْنَا كُلَّ نَفْسٍ هُدَىٰهَا وَلَٰكِنْ حَقَّ ٱلْقَوْلُ مِنِّى لَأَمْلَأَنَّ جَهَنَّمَ مِنَ ٱلْجِنَّةِ وَٱلنَّاسِ أَجْمَعِينَ ﴿١٣﴾

**《13》 നാം ഉദ്ദേശിച്ചിരുന്നുവെങ്കില്‍, ഓരോ ദേഹത്തിനും [ആള്‍ക്കും] അതിന്റെ നേര്‍മാര്‍ഗം നാം നല്‍കുമായിരുന്നു. പക്ഷേ, എന്നില്‍ നിന്ന് വാക്ക് സ്ഥിരപ്പെട്ടു കഴിഞ്ഞിരിക്കുന്നു: ജിന്നുകളില്‍ നിന്നും, മനുഷ്യരില്‍ നിന്നുമെല്ലാം നരകത്തെ നിശ്ചയമായും ഞാന്‍ നിറക്കുന്നതാണ് എന്ന്.**

---

《13》 وَلَوْ شِئْنَا നാം ഉദ്ദേശിച്ചിരുന്നെങ്കില്‍ لآتَيْنَا നാം നല്‍കുമായിരുന്നു كُلَّ نَفْسٍ എല്ലാ ദേഹത്തിനും, ആള്‍ക്കും, ആത്മാവിനും هُدَاهَا അതിന്റെ നേര്‍മാര്‍ഗം وَلَٰكِنْ പക്ഷേ, എങ്കിലും حَقَّ സ്ഥിരപ്പെട്ടു, യാഥാര്‍ത്ഥ്യമായിരിക്കുന്നു الْقَوْلُ വാക്ക്, വചനം مِنِّي എന്റെപക്കല്‍ നിന്ന് لأَمْلأَنَّ നിശ്ചയമായും ഞാന്‍ നിറക്കും (എന്ന്) جَهَنَّمَ നരകത്തെ مِنَ الْجِنَّةِ ജിന്നുകളില്‍നിന്നും, ജിന്നുകളാലും وَ النَّاسِ മനുഷ്യരില്‍ നിന്നും أَجْمَعِينَ എല്ലാം തന്നെ.

---

അതായത്, ഒരാള്‍പോലും ദുര്‍മാര്‍ഗത്തില്‍ അകപ്പെടാതെ, എല്ലാവരും സന്‍മാര്‍ഗികള്‍ മാത്രം ആയേ തീരൂ എന്ന് അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കില്‍ കാര്യം അങ്ങിനെത്തന്നെ സംഭവിക്കുമായിരുന്നു. പക്ഷേ, അവന്റെ നിശ്ചയം അതല്ല. ജിന്നുവര്‍ഗത്തിനും, മനുഷ്യവര്‍ഗത്തിനും ആവശ്യമായ മാര്‍ഗദര്‍ശനങ്ങള്‍ നല്‍കുകയും അവരവരുടെ ഹിതമനുസരിച്ച് നല്ലതും തീയതും തിരഞ്ഞെടുക്കുവാന്‍വേണ്ടുന്ന അഭിപ്രായസ്വാതന്ത്ര്യം എല്ലാവര്‍ക്കും നല്‍കുകയുമാണ് ചെയ്തിരിക്കുന്നത്. അതോടൊപ്പം തന്നെ, ദുര്‍മാര്‍ഗികളെ നരകത്തിലിട്ടു ശിക്ഷിക്കുമെന്ന താക്കീതും നല്‍കിയിട്ടുണ്ട്. ആ നിശ്ചയത്തിന് ഇനി മാറ്റമില്ലെന്നു സാരം. (സൂ: ശൂറാ 8-ാം വചനത്തിന്റെ വിവരണത്തില്‍ കൂടുതല്‍ വിവരം വരുന്നതാണ് إِنْ شَاءَ الله

മനുഷ്യപിതാവായ ആദം നബി(അ)ക്ക് സുജൂദ് ചെയ്വാനുള്ള അല്ലാഹുവിന്റെ കല്‍പനയെ ധിക്കരിച്ചതിനെത്തുടര്‍ന്ന് പിശാച് അല്ലാഹുവിന്റെ ശാപത്തിന് വിധേയനായി. ഈ അവസരത്തില്‍ ഖേദിച്ചുമടങ്ങുന്നതിന്പകരം, ആദമിന്റെ സന്താനങ്ങളെ തന്നെക്കൊണ്ട് കഴിയുന്നവണ്ണം താന്‍ വഞ്ചിക്കുമെന്ന് ശപഥം ചെയ്യുകയാണ് പിശാച് ചെയ്തത്. ഈ അവസരത്തില്‍ അല്ലാഹു അവനെ അഭിമുഖീകരിച്ചു ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി : لاملان جهنم منك وممن تبعك منهم أجمعين–ص ٨٥ (നിന്നെക്കൊണ്ടും അവരില്‍ നിന്ന് നിന്നെ പിന്‍പറ്റിയവരെക്കൊണ്ടുമെല്ലാം നിശ്ചയമായും നാം നരകത്തെ നിറക്കുന്നതാണ്) ഈ നിശ്ചയത്തെക്കുറിച്ചാണ് അല്ലാഹു ഇവിടെയും പ്രസ്താവിക്കുന്നത്. കുറ്റവാളികളുടെ അപേക്ഷ ഗൗനിക്കപ്പെടാതിരിക്കുവാനുള്ള കാരണം വിവരിച്ചശേഷം അവര്‍ക്ക് നല്‍കുന്ന മറുപടി എന്തായിരിക്കുമെന്ന് അല്ലാഹു അടുത്ത വചനത്തില്‍ ഉദ്ധരിക്കുന്നു :

فَذُوقُواْ بِمَا نَسِيتُمۡ لِقَآءَ يَوۡمِكُمۡ هَٰذَآ إِنَّا نَسِينَٰكُمۡۖ وَذُوقُواْ عَذَابَ ٱلۡخُلۡدِ بِمَا كُنتُمۡ تَعۡمَلُونَ ﴿١٤﴾

**《14》 ആകയാൽ, നിങ്ങളുടെ ഈ ദിവസത്തെ കണ്ടുമുട്ടുന്നത് നിങ്ങൾ വിസ്മരിച്ചു കളഞ്ഞതുകൊണ്ട് (അതിന്റെ ശിക്ഷ) നിങ്ങൾ ആസ്വദിച്ചു കൊള്ളുവിൻ. നിശ്ചയമായും നാം നിങ്ങളെ വിസ്മരിച്ചിരിക്കുകയാണ് ! നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിന്റെ ഫലമായി ശാശ്വതശിക്ഷ ആസ്വദിക്കുകയും ചെയ്തുകൊള്ളുവിൻ !**

---

《14》 فَذُوقُوا അതുകൊണ്ട് നിങ്ങൾ ആസ്വദിക്കുവിൻ بِمَا نَسِيتُمْ നിങ്ങൾ വിസ്മരിച്ചതിനാൽ لِقَاءَ يَوْمِكُمْ നിങ്ങളുടെ ദിവസത്തെ കണ്ടുമുട്ടുന്നതിനെ هَذَا ഈ إِنَّا നിശ്ചയമായും നാം نَسِينَاكُمْ നിങ്ങളെ വിസ്മരിച്ചിരിക്കുന്നു وَذُوقُوا ആസ്വദിക്കയും ചെയ്യുവിൻ عَذَابَ الْخُلْدِ ശാശ്വത ശിക്ഷ بِمَا كُنتُمْ നിങ്ങളായിരുന്നതുകൊണ്ട് تَعْمَلُونَ പ്രവർത്തിച്ചിരുന്ന (തുകൊണ്ട്).

---

അല്ലാഹുവിന്റെ മുമ്പിൽ തങ്ങൾ ഹാജരാക്കപ്പെടുകയും വിചാരണ ചെയ്യപ്പെടുകയും ചെയ്യുമെന്നതിനെ അവർ വ്യാജമാക്കി അവഗണിച്ചതുകൊണ്ട് അല്ലാഹു അവരോടും അവഗണനന സ്വീകരിക്കുകയാണ് ചെയ്യുക. എനി അവർക്ക് ശാശ്വതമായ നരകശിക്ഷ അനുഭവിക്കുകയല്ലാതെ ഗത്യന്തരമില്ല എന്ന് സാരം. സത്യനിഷേധികളെക്കുറിച്ച് പ്രസ്താവിച്ചശേഷം അടുത്ത വചനങ്ങളിൽ സത്യവിശ്വാസികളെക്കുറിച്ച് പ്രസ്താവിക്കുന്നു:

إِنَّمَا يُؤۡمِنُ بِـَٔايَٰتِنَا ٱلَّذِينَ إِذَا ذُكِّرُواْ بِهَا خَرُّواْ سُجَّدٗا وَسَبَّحُواْ بِحَمۡدِ رَبِّهِمۡ وَهُمۡ لَا يَسۡتَكۡبِرُونَ۩ ﴿١٥﴾

**《15》 നിശ്ചയമായും നമ്മുടെ ആയത്തുകളിൽ യാതൊരു കൂട്ടർ മാത്രമേ വിശ്വസിക്കുന്നുള്ളൂ : അവർക്ക് അവ മുഖേന ഉൽബോധനം നൽകപ്പെട്ടാൽ അവർ സുജൂദ് [സാഷ്ടാംഗ നമസ്കാരം] ചെയ്യുന്നവരായി നിലംപതിക്കുകയും തങ്ങളുടെ രക്ഷിതാവിനെ സ്തുതിച്ചുകൊണ്ട് തസ്ബീഹ് [സ്തോത്രകീർത്തനം] ചെയ്യുകയും ചെയ്യുന്നതാണ് ; അവരാകട്ടെ, ഗർവ്വ് നടിക്കുകയുമില്ല.**

تَتَجَافَىٰ جُنُوبُهُمْ عَنِ ٱلْمَضَاجِعِ يَدْعُونَ رَبَّهُمْ خَوْفًا وَطَمَعًا وَمِمَّا رَزَقْنَٰهُمْ يُنفِقُونَ ﴿١٦﴾

﴾16﴿ തങ്ങളുടെ രക്ഷിതാവിനോട് - ഭയവും ആശയും നിമിത്തം - പ്രാർത്ഥന ചെയ്തുകൊണ്ട് അവരുടെ പാർശ്വങ്ങൾ കിടപ്പുസ്ഥാനങ്ങളിൽ [വിരിപ്പുകളിൽ] നിന്ന് അകന്ന്പോകുന്നതാണ് ; നാം അവർക്ക് നൽകിയിട്ടുള്ളതിൽ നിന്ന് അവർ ചിലവഴിക്കുകയും ചെയ്യും. (ഇങ്ങിനെയുള്ളവരേ വിശ്വസിക്കുന്നുള്ളൂ.

---

﴾15﴿ إِنَّمَا يُؤْمِنُ നിശ്ചയമായും വിശ്വസിക്കുന്നുള്ളൂ بِآيَاتِنَا നമ്മുടെ ആയത്തുകളിൽ الَّذِينَ യാതൊരുകൂട്ടർ (മാത്രം) إِذَا ذُكِّرُوا അവർക്ക് ഉദ്ബോധനം (ഉപദേശം) ചെയ്യപ്പെട്ടാൽ بِهَا അവ മുഖേന, അവകൊണ്ട് خَرُّوا അവർ നിലംപതിക്കും, വീഴും سُجَّدًا സുജൂദ് ചെയ്യുന്നവരായിട്ട് وَسَبَّحُوا അവർ തസ്ബീഹ് ചെയ്യുകയും ചെയ്യും بِحَمْدِ സ്തുതിച്ചുകൊണ്ട് رَبِّهِمْ തങ്ങളുടെ റബ്ബിനെ وَهُمْ അവരാകട്ടെ لَا يَسْتَكْبِرُونَ ഗർവ്വ് (അഹംഭാവം) നടിക്കയുമില്ല ﴾16﴿ تَتَجَافَىٰ അകന്ന് പോകും جُنُوبُهُمْ അവരുടെ പാർശ്വങ്ങൾ عَنِ الْمَضَاجِعِ കിടപ്പുസ്ഥാനങ്ങളിൽ നിന്ന് يَدْعُونَ അവർ പ്രാർത്ഥിച്ചുകൊണ്ട് رَبَّهُمْ തങ്ങളുടെ രക്ഷിതാവിനെ خَوْفًا പേടിയാൽ, ഭയന്ന് وَطَمَعًا ആശയാലും, ആഗ്രഹിച്ചും وَمِمَّا رَزَقْنَاهُمْ നാം അവർക്ക് നൽകിയതിൽ നിന്ന് يُنْفِقُونَ അവർ ചിലവഴിക്കയും ചെയ്യും.

---

ആയത്ത് (اية) എന്ന വാക്കിന്റെ ബഹുവചനമാണ് ആയാത്ത് (آيات) ദൃഷ്ടാന്തം, ലക്ഷ്യം, അടയാളം, വേദവാക്യം, സൂക്തം എന്നീ ഉദ്ദേശ്യങ്ങളിലെല്ലാം ഈ വാക്ക് ഉപയോഗിക്കപ്പെടാറുണ്ട്. ഖുർആൻ വചനങ്ങൾക്ക് ആയത്തുകൾ എന്ന് പറയപ്പെടുന്നതിന്റെ താൽപര്യം ഇതിൽ നിന്ന് മനസ്സിലാക്കാം. അല്ലാഹുവിന്റെ മഹത്വത്തെ വാഴ്ത്തുക, അവന്റെ പരിശുദ്ധതയെ പ്രകീർത്തനം ചെയ്യുക, അവന് ആരാധനാകർമങ്ങൾ നടത്തുക എന്നിവയെല്ലാം ഉൾക്കൊള്ളുന്ന വാക്കാണ് تسبيح (തസ്ബീഹ്)

അല്ലാഹുവിന്റെ ആയത്തുകളിൽ ശരിയായി വിശ്വസിക്കുന്ന ആളുകളുടെ വിശിഷ്ട ലക്ഷണങ്ങളായി ഇവിടെ എടുത്തു പറഞ്ഞ കാര്യങ്ങൾ ഓരോന്നും നാം പ്രത്യേകം മനസ്സിരുത്തേണ്ടതും, പ്രവർത്തനങ്ങളിൽ വരുത്തേണ്ടതുമാകുന്നു. അല്ലാഹു സഹായിക്കട്ടെ. ആമീൻ. അവയെ ഇങ്ങിനെ സംഗ്രഹിക്കാം:

**1-ാമത്തെ ഗുണം :** അല്ലാഹുവിന്റെ ആയത്തുകൾ-മുഖേനഅഥവാ ദൃഷ്ടാന്തങ്ങൾ മുഖേനയോ ഖുർആൻ വചനങ്ങൾ മുഖേനയോ-ഉപദേശം നൽകപ്പെട്ടാൽ സശ്രദ്ധം അത് കേൾക്കുകയും, ഭക്തിബഹുമാനത്തോടുകൂടി അത് അനുസരിക്കുകയും, വാക്ക് കൊണ്ടും പ്രവൃത്തികൊണ്ടും അത് അനുഷ്ഠിക്കുകയും ചെയ്യുക (സൂഃ മർയം 58 ന്റെയും, സൂ: ഫുർഖാൻ 73 ന്റെയും അർത്ഥ വിവരണങ്ങൾ ഓർക്കുക)

**2-ാമത്തേത് :** അവൻ ഗർവ്വ് നടിക്കുകയില്ല എന്നുള്ളതാകുന്നു. സത്യത്തോടും ഉപദേശത്തോടും ആദരവ്, വാക്കിലും പെരുമാറ്റത്തിലും വിനയം, ഇതാണവരുടെ സ്വഭാവം. ആകയാൽ, ധിക്കാരം മർക്കടമുഷ്ടി, കുതർക്കം, ദുർവ്യാഖ്യാനം, പൊങ്ങച്ചം, സത്യത്തോടും

ന്യായത്തോടും അവഗണന ഇത്യാദി ദോഷങ്ങളൊന്നും അവരെ തീണ്ടുകയില്ല. (സൂ: ലുക്മാൻ 7-ാം വചനം, സൂ: ഹജ്ജ് 8, 9 വചനങ്ങളും വിവരണവും ഓർക്കുക)

**3-ാമത്തെ ഗുണം :** അവർ രാത്രി സമയത്ത് സാധാരണ ആളുകളെപ്പോലെ നിദ്ര യിൽ മുഴുകി സമയം കഴിക്കുകയില്ല. നമസ്കാരം, ദിക്ർ (ധ്യാനം), തസ്ബീഹ് (കീർത്ത നം), ദുആ (പ്രാർത്ഥന) ആദിയായവയിൽ വ്യാപൃതരാകുന്നതുകൊണ്ട് രാത്രി അധിക സമയം അവർ ശയനസ്ഥാനത്തെ വിട്ടുകൊണ്ടാണ് കഴിച്ചുകൂട്ടുക, സൂ: ദാരിയാത്ത് 17, 18-ൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ, അവർ രാത്രി ഉറങ്ങുക കുറവാണ്. (പാതിരാക്കു ശേഷം) അത്താഴവേളകളിൽ അവർ പാപമോചനം തേടിക്കൊണ്ടിരിക്കയും ചെയ്യും. (كانوا قليلا - إلى يستغفرون) സ്വസ്ഥത, മനസ്സാന്നിദ്ധ്യം, ജോലിത്തിരക്കില്ലായ്മ, പ്രാർത്ഥനകളും സൽകർമങ്ങളും കൂടുതൽ ഫലപ്രദമാകുക എന്നിങ്ങിനെ പല നിലക്കും മെച്ചപ്പെട്ടതാണ് രാത്രി സമയം. വിശേഷിച്ചും രാത്രിയുടെ അവസാന ഭാഗം.

**4-ാമത്തേത് :** ഭയപ്പാടും, ആശയും കലർന്നുകൊണ്ടാണ് അവർ പ്രാർത്ഥനകളും ആരാധനകളും നടത്തുന്നത്. തങ്ങളുടെ പാപങ്ങൾ നിമിത്തം തങ്ങൾ അല്ലാഹുവിന്റെ ശിക്ഷക്കും ശാപകോപങ്ങൾക്കും പാത്രമായേക്കുമോ ? തങ്ങളുടെ പ്രാർത്ഥനാകർമങ്ങൾ അല്ലാ ഹുവിങ്കൽ സ്വീകാര്യമാകാതെ വന്നേക്കുമോ ? തങ്ങൾ സജ്ജനങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടാ തിരുന്നേക്കുമോ ? ഇതൊക്കെയാണവരുടെ ഭയം. സൽകർമങ്ങൾക്കും, സജ്ജനങ്ങൾക്കും അല്ലാഹു നൽകുന്ന മഹത്തായ വാഗ്ദാനഫലങ്ങൾ, അവന്റെ അതിവിശാലമായ കാരുണ്യം, പ്രാർത്ഥ നാകർമങ്ങൾ സ്വീകരിക്കപ്പെട്ടേക്കുമെന്ന പ്രതീക്ഷ ഇതെല്ലാം അവർക്കു ആശയും ആവേ ശവും നൽകിക്കൊണ്ടുമിരിക്കും. ഭയവും ആശയും ഒരേ സമയത്തുണ്ടായിരിക്കുവാൻ കാര ണമെന്തെന്നാൽ,അല്ലാഹു പറയുന്നു:

نَبِّئْ عِبَادِي أَنِّي أَنَا الْغَفُورُ الرَّحِيمُ ,وَأَنَّ عَذَابِي هُوَ الْعَذَابُ الأَلِيمُ- الحجر:٤٩, ٥٠

(എന്റെ അടിയാൻമാർക്ക് അറിയിച്ചുകൊടുക്കുക : ഞാൻ തന്നെയാണ് വളരെ പൊറു ക്കുന്നവനും കരുണാനിധിയുമായുള്ളവൻ ; എന്റെ ശിക്ഷതന്നെയാണ് വേദനയേറിയ ശിക്ഷയും എന്ന്)

നബിﷺ പ്രസ്താവിച്ചിരിക്കുന്നു : സത്യവിശ്വാസി അല്ലാഹുവിന്റെ അടുക്കലുള്ള ശിക്ഷ യെക്കുറിച്ച് (ശരിക്ക്)അറിഞ്ഞിരുന്നുവെങ്കിൽ, അവന്റെ സ്വർഗത്തെക്കുറിച്ച് ഒരാളും ആശിക്കുമാ യിരുന്നില്ല ; (അമിതപ്രതീക്ഷ പുലർത്തുകയില്ല) അവിശ്വാസി അല്ലാഹുവിന്റെ അടുക്കലുള്ള കാരുണ്യത്തെക്കുറിച്ച് (ശരിക്ക്) അറിഞ്ഞിരുന്നുവെങ്കിൽ, അവന്റെ കാരുണ്യത്തെക്കുറിച്ച് ഒരാളും നിരാശപ്പെടുകയും ചെയ്യുമായിരുന്നില്ല. (മുസ്‌ലിം-2755) അതുകൊണ്ട് ഒരോ സത്യവി ശ്വാസിയും എപ്പോഴും പേടിയും ശുഭപ്രതീക്ഷയും (الخوف والرجاء) ഉള്ളവനായിരിക്കണമെന്ന് കർശനമായി ഉപദേശിക്കപ്പെടുന്നു.

5-ാമതായി പറഞ്ഞ ഗുണം : അല്ലാഹു തങ്ങൾക്ക് നൽകിയിട്ടുള്ളതിൽ നിന്ന് അവർ ചെല വഴിക്കുമെന്നുള്ളതാണ്. തങ്ങൾക്ക് എന്തെല്ലാം കഴിവുകളുണ്ടോ അതെല്ലാം അല്ലാഹു നൽകി യതാണ്-തങ്ങളുടെ സ്വന്തം പ്രാപ്തി കൊണ്ടോ സാമർത്ഥ്യംകൊണ്ടോ ലഭിച്ചതല്ല-എന്ന് അവർക്കും തികച്ചും വിശ്വാസമുണ്ട്. അങ്ങിനെ, അല്ലാഹുവിനും തങ്ങൾക്കുമിടയിലുള്ള ബന്ധം യഥാവിധി നിറവേറ്റുന്നതുപോലെ, സഹസൃഷ്ടികളോടുള്ള ബന്ധവും അവർ പാലിക്കും. കഴിവനുസരിച്ച് ദാനധർമങ്ങളും, സഹായ സഹകരണങ്ങളും ചെയ്യുന്നതിൽ അവർക്ക് പിശുക്കോ വൈമനസ്യമോ ഇല്ല.

സൂ: ദാരിയാത്ത് :19-ൽ ഇതിനെപ്പറ്റി അല്ലാഹു പ്രസ്താവിക്കുന്നത് ഇങ്ങിനെയാകുന്നു: وفى أموالهم حق للسائل والمحروم– الذاريات ചോദിച്ചുവരുന്നവർക്കും, സംഗതിവശാൽ ചോദിക്കുന്ന തിനു തടസ്സം നേരിട്ടിട്ടുള്ളവർക്കും അവരുടെ സ്വത്തുകളിൽ അവകാശമുണ്ട്-അഥവാ അവർക്ക് തങ്ങളുടെ സ്വത്തിൽ നിന്ന് സഹായം നൽകുന്നത് തങ്ങളുടെ കടമയാണെന്നുള്ള നില ക്കാണ് അവരുടെ പെരുമാറ്റം - എന്നു താൽപര്യം. ഇങ്ങിനെയുള്ള സൽഗുണവാൻമാരിൽ അല്ലാഹു നമ്മെയും ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ!. പ്രതിഫലം അല്ലാഹു വിവരിക്കുന്നത് നോക്കുക :

فَلَا تَعْلَمُ نَفْسٌ مَّآ أُخْفِىَ لَهُم مِّن قُرَّةِ أَعْيُنٍ جَزَآءًۢ بِمَا كَانُوا۟ يَعْمَلُونَ ﴿١٧﴾

**《17》 അതിനാൽ, കൺകുളിർമ യായി [ആനന്ദകരമായി ക്കൊണ്ട്] അവർക്കുവേണ്ടി ഗോപ്യമാക്കി (സൂക്ഷി ച്ചു)വെക്കപ്പെട്ടിട്ടുള്ളത് ഒരാൾ ക്കും അറി യാവുന്നതല്ല ; (അതെ) അവർ പ്രവർത്തിച്ചിരുന്നതിന് പ്രതിഫലമാ യിട്ട് !**

---

《17》 فَلَا تَعْلَمُ ആകയാൽ (എന്നാൽ) അറിയുന്നതല്ല نَفْسٌ ഒരാളും مَا أُخْفِيَ ഗോപ്യ മാക്കി (ഒളിച്ചു)വെക്കപ്പെട്ടിട്ടുള്ളത് لَهُمْ അവർക്ക് വേണ്ടി مِنْ قُرَّةِ أَعْيُنٍ കൺകുളിർമയായിട്ട് جَزَاءً പ്രതിഫലമായി بِمَا യാതൊന്നിന് كَانُوا يَعْمَلُونَ അവർ പ്രവർത്തിച്ചു കൊണ്ടിരുന്ന

---

ആ സൽഭാഗ്യവാൻമാർ തങ്ങളുടെ ആരാധനാകർമങ്ങൾ മറ്റാരുടെയും പ്രശംസയോ പ്രീതിയോ ലക്ഷ്യമാക്കാതെ രാത്രി സമയങ്ങളിൽ സ്വകാര്യമായി നടത്തിയിരുന്നതുപോ ലെ, അവർക്കുള്ള അവർണനീയമായ പ്രതിഫലങ്ങളെ അല്ലാഹുവും ഗോപ്യമാക്കി ഒരുക്കിവെ ച്ചിരിക്കുകയാണ്. ആരുടെ ഭാവനക്കും അനുമാനത്തിലും അതീതമാണത്. നബി ﷺ പറയുന്നു. (അല്ലാഹു പറയുകയാണ് : എന്റെ സജ്ജനങ്ങളായ അടിയാൻമാർക്ക് വേണ്ടി ഏതൊരു കണ്ണും കണ്ടിട്ടില്ലാത്തതും, ഏതൊരു കാതും കേട്ടിട്ടില്ലാത്തതും, ഒരു മനുഷ്യന്റെ ഹൃദയത്തിലും തോന്നിയിട്ടില്ലാത്തതുമായ വസ്തുക്കൾ ഞാൻ ഒരുക്കിവെച്ചിരി ക്കുന്നു. (ഇതിനുതെളിവായി)നിങ്ങൾ .... فلا تعلم نفس എന്നുള്ള (ഈ) ഖുർആൻ വചനം ഓതിക്കൊള്ളുക) (ബു; മു.)

أَفَمَن كَانَ مُؤْمِنًا كَمَن كَانَ فَاسِقًا ۚ لَّا يَسْتَوُۥنَ ﴿١٨﴾

**《18》 അപ്പോൾ, സത്യവിശ്വാസിയാ യിരിക്കുന്നവൻ തോന്നിയവാസിയായി രിക്കുന്നവനെപ്പോലെയാണോ?! (അല്ല,) അവർ സമമാവുകയില്ല.**

أَمَّا ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ فَلَهُمْ جَنَّـٰتُ ٱلْمَأْوَىٰ نُزُلًۢا بِمَا كَانُوا۟ يَعْمَلُونَ ﴿١٩﴾

**《19》 എന്നാൽ, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തിട്ടുള്ളവരാകട്ടെ, അവർ പ്രവർത്തിച്ചുവരുന്നതിന്റെ ഫലമായി, സൽക്കാരമെന്നനിലയിൽ, അവർക്ക് (ആ തിഥേയ)വാസത്തിന്റെ സ്വർഗങ്ങളു ണ്ടായിരിക്കും.**

وَأَمَّا ٱلَّذِينَ فَسَقُوا۟ فَمَأْوَىٰهُمُ ٱلنَّارُ كُلَّمَآ أَرَادُوٓا۟ أَن يَخْرُجُوا۟ مِنْهَآ أُعِيدُوا۟ فِيهَا وَقِيلَ لَهُمْ ذُوقُوا۟ عَذَابَ ٱلنَّارِ ٱلَّذِى كُنتُم بِهِۦ تُكَذِّبُونَ ﴿٢٠﴾

**《20》 എന്നാൽ, തോന്നിയവാസം പ്രവർത്തിച്ചവരാകട്ടെ, അവരുടെ (ആതിഥേയ) വാസസ്ഥലം നരകമാകുന്നു; അവർ അതിൽ നിന്ന് പുറത്തുപോകുവാൻ ഉദ്യമിക്കുമ്പോഴെല്ലാം, അതിൽ (തന്നെ വീണ്ടും) അവർ മടക്കപ്പെടുന്നതാണ്. അവരോട് പറയപ്പെടുകയും ചെയ്യും : നിങ്ങൾ വ്യാജമാക്കിയിരുന്നതായ ആ നരകശിക്ഷ നിങ്ങൾ ആസ്വദിച്ചുകൊള്ളുവിൻ എന്ന് !**

---

《18》 أَفَمَنْ كَانَ അപ്പോൾ ആയിട്ടുള്ളവനാണോ مُؤْمِنًا സത്യവിശ്വാസി كَمَنْ ഒരുവനെപ്പോലെ كَانَ فَاسِقًا തോന്നിയവാസി (ധിക്കാരി, തെമ്മാടി) ആയിട്ടുള്ള لَا يَسْتَوُونَ അവർ സമമാവുകയില്ല 《19》 أَمَّا الَّذِينَ എന്നാൽ യാതൊരുകൂട്ടർ آمَنُوا അവർ വിശ്വസിച്ചു وَعَمِلُوا അവർ പ്രവർത്തിക്കയും ചെയ്തു الصَّالِحَاتِ സൽക്കർമ്മങ്ങൾ فَلَهُمْ എന്നാലവർക്കുണ്ട് جَنَّاتُ الْمَأْوَى വാസത്തിന്റെ (വാസസ്ഥലത്തിന്റെ) സ്വർഗങ്ങൾ نُزُلًا സൽക്കാരമായിട്ട്, വിരുന്നായിട്ട് بِمَا كَانُوا അവർ ആയിരുന്നതു നിമിത്തം يَعْمَلُونَ അവർ പ്രവർത്തിക്കും 《20》 وَأَمَّا الَّذِينَ എന്നാൽ യാതൊരു കൂട്ടരോ فَسَقُوا അവർ തോന്നിയവാസം (ധിക്കാരം) ചെയ്തു فَمَأْوَاهُمُ അപ്പോൾ അവരുടെ വാസസ്ഥാനം النَّارُ നരകമാണ് كُلَّمَا أَرَادُوا അവർ ഉദ്ദേശിക്കുമ്പോഴെല്ലാം أَنْ يَخْرُجُوا അവർ പുറത്തുപോകാൻ مِنْهَا അതിൽ നിന്ന് أُعِيدُوا അവർ (വീണ്ടും) മടക്കപ്പെടും فِيهَا അതിൽ وَقِيلَ പറയപ്പെടും لَهُمْ അവരോട് ذُوقُوا നിങ്ങൾ ആസ്വദിക്കുവിൻ عَذَابَ النَّارِ നരകശിക്ഷയെ الَّذِي كُنْتُمْ നിങ്ങൾ ആയിരുന്നതായ بِهِ അതിനെ تُكَذِّبُونَ വ്യാജമാക്കുക, കളവാക്കിക്കൊണ്ടിരിക്കുക.

---

ഇരുകൂട്ടരുടെയും വിശ്വാസങ്ങളും പ്രവൃത്തികളും ഇഹത്തിൽ പരസ്പര വിരുദ്ധമായിരുന്നത്പോലെത്തന്നെ, പരത്തിൽ ഇരുകൂട്ടരുടെയും പ്രതിഫലങ്ങളും, പര്യവസാനങ്ങളും പരസ്പര വിരുദ്ധമായിരിക്കും. ഒരു കൂട്ടരുടെ - സജ്ജനങ്ങളായ വിശ്വാസികളുടെ- ആനന്ദപരമായ സ്വർഗീയ ജീവിതം എത്രമേൽ മഹത്തരമാണോ, അത്രയും കടുത്തതും അസഹ്യവുമായിരിക്കും മറ്റെവരുടെ - ധിക്കാരികളായ അവിശ്വാസികളുടെ - നരകജീവിതവും. എന്നാൽ, ധിക്കാരികൾക്കുള്ള ശിക്ഷാനടപടി പരലോകത്തിൽ വെച്ചു മാത്രമാണോ ഉണ്ടായിരിക്കുക? അല്ല :-

وَلَنُذِيقَنَّهُم مِّنَ ٱلْعَذَابِ ٱلْأَدْنَىٰ دُونَ ٱلْعَذَابِ ٱلْأَكْبَرِ لَعَلَّهُمْ يَرْجِعُونَ ﴿٢١﴾

**《21》 ഏറ്റവും വലുതായ ശിക്ഷക്ക് പുറമെ, അവർക്ക് നാം താണ ശിക്ഷയിൽ നിന്നും (ചിലതൊക്കെ) ആസ്വദിപ്പിക്കുക തന്നെ ചെയ്യുന്നതാണ്; അവർ മടങ്ങിയേക്കാമല്ലോ (-അതിന്വേണ്ടി)**

﴾21﴿ وَلَنُذِيقَنَّهُم അവർക്ക് നാം ആസ്വദിപ്പിക്കുക തന്നെ ചെയ്യും مِنَ ٱلْعَذَابِ ശിക്ഷയിൽ നിന്ന് ٱلْأَدْنَىٰ താണതായ, അടുത്തതായ دُونَ ٱلْعَذَابِ ശിക്ഷക്ക്പുറമെ ٱلْأَكْبَرِ ഏറ്റവും വലിയ لَعَلَّهُمْ അവരായേക്കാം ആകുവാൻ വേണ്ടി يَرْجِعُونَ മടങ്ങുക, മടങ്ങുന്ന (വർ)

---

രോഗം, ക്ഷാമം, യുദ്ധം തുടങ്ങിയ വിവിധ മനഃക്ലേശങ്ങളും കഷ്ടപ്പാടുകളും ഇഹലോകത്ത്‌വെച്ചുതന്നെ അവർക്ക് അനുഭവപ്പെടും. ഇങ്ങിനെയുള്ള പരീക്ഷണങ്ങളിൽനിന്നെങ്കിലും അവർ പാഠം പഠിച്ചു മടങ്ങുവാൻ വേണ്ടിയാണത്. മടങ്ങുന്നില്ലെങ്കിൽ ഇതിന്പുറമെ പരലോകത്ത്‌വെച്ചുള്ള ഏറ്റവും വമ്പിച്ച ശിക്ഷയും അവർ അനുഭവിക്കേണ്ടി വരും. ക്വുർആന്റെ അവതരണവേളയിൽ അതിന്റെ പ്രത്യക്ഷശത്രുക്കളായിരുന്ന ക്വുറൈശികളെ സംബന്ധിച്ചിടത്തോളം ഇത്തരത്തിലുള്ള പല ശിക്ഷകളും അവർക്ക് അനുഭവപ്പെട്ടിട്ടുണ്ട്. പല യുദ്ധങ്ങൾക്കും പുറമെ ഏഴ്കൊല്ലം ഒന്നായി അവർക്ക് വമ്പിച്ച ക്ഷാമം പിടിപെട്ടു. മനുഷ്യൻ തിന്നാറില്ലാത്ത പലതും ഭക്ഷിക്കുവാൻ പോലും അവർ നിർബന്ധിതരായി. അല്ലാഹുവിന്റെ നിയമങ്ങളെ പരസ്യമായി ധിക്കരിച്ച പല ജനതകളിലും ഇതുപോലെ വിവിധ ഭയങ്കര ശിക്ഷകൾ അനുഭവപ്പെട്ടിട്ടുള്ളത് ചരിത്ര പ്രസിദ്ധങ്ങളാണ്. പക്ഷേ, ചിലപ്പോൾ ചില ജനതയുടെയൊ, ചില വ്യക്തിയുടെയോ മേലുള്ള നടപടി പെട്ടെന്ന് സംഭവിച്ചില്ലെന്ന്‌വന്നേക്കും. ഒരുതരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ അല്ലാഹു തന്റെ ശിക്ഷാനടപടികൾ നടത്താതിരിക്കുകയില്ല. ഇതിനെപ്പറ്റിയാണ് നബിപറയുന്നത് : إن الله ليملى الظالم حتى إذا أخذه لم يفلته –متفق عليه (അല്ലാഹു അക്രമിയെ അയച്ചുവിട്ടേക്കും, അങ്ങനെ, അവനെ അവൻ പിടിക്കുമ്പോൾ അവനു കുതറി രക്ഷപ്പെടാനാവുകയില്ല.) (ബു;മു.)

وَمَنْ أَظْلَمُ مِمَّن ذُكِّرَ بِـَٔايَـٰتِ رَبِّهِۦ ثُمَّ أَعْرَضَ عَنْهَآ ۚ إِنَّا مِنَ ٱلْمُجْرِمِينَ مُنتَقِمُونَ ﴿٢٢﴾

**﴾22﴿ തന്റെ രക്ഷിതാവിന്റെ ആയത്തുകൾ മുഖേന ഉൽബോധനം ചെയ്യപ്പെടുകയും, എന്നിട്ട് അവയെ വിട്ട് തിരിഞ്ഞുകളയുകയും ചെയ്തവനെക്കാൾ അക്രമി ആരാണുള്ളത്?! നിശ്ചയമായും (ആ) കുറ്റവാളികളോട് നാം (പ്രതികാര)ശിക്ഷാനടപടിയെടുക്കുന്നവരാകുന്നു.**

---

﴾22﴿ وَمَنْ ആരാണ്, ആരുണ്ട് أَظْلَمُ ഏറ്റവും (കൂടുതൽ)അക്രമി مِمَّنْ യാതൊരുവനെക്കാൾ ذُكِّرَ അവന് ഉപദേശം (ഉൽബോധനം)ചെയ്യപ്പെട്ടു بِآيَاتِ رَبِّهِ തന്റെ റബ്ബിന്റെ ആയത്തുകൾ മുഖേന ثُمَّ പിന്നെ, എന്നിട്ട് أَعْرَضَ അവൻ തിരിഞ്ഞുകളഞ്ഞു عَنْهَا അവ വിട്ട് إِنَّا നിശ്ചയമായും നാം مِنَ الْمُجْرِمِينَ കുറ്റവാളികളോട് مُنْتَقِمُونَ ശിക്ഷാനടപടി എടുക്കുന്നവരാണ്, പ്രതികാരമെടുക്കുന്നവരാണ്

തങ്ങളുടെ ശാശ്വത നൻമക്കും, രക്ഷക്കും വേണ്ടി ഉപദേശം ചെയ്യപ്പെടുക, അത് തങ്ങളുടെ രക്ഷിതാവും നാഥനുമായുള്ള അല്ലാഹുവിന്റെ വേദവാക്യങ്ങളും, ദൃഷ്ടാന്തങ്ങളും മുഖേനയും ആയിരിക്കുക, എന്നിട്ടും അത് സ്വീകരിക്കുകയോ ശ്രദ്ധിക്കുകയോ ചെയ്യാതെ തള്ളിക്കളയുമ്പോൾ അതിൽപരം അനീതി മറ്റെന്തുണ്ട് ?! അതുകൊണ്ട് അങ്ങിനെയുള്ള കുറ്റവാളികളെ അല്ലാഹു ശിക്ഷിക്കാതെ വിടുകയില്ലെന്നു സാരം.

## വിഭാഗം - 3

وَلَقَدْ ءَاتَيْنَا مُوسَى ٱلْكِتَٰبَ فَلَا تَكُن فِى مِرْيَةٍ مِّن لِّقَآئِهِۦ ۖ وَجَعَلْنَٰهُ هُدًى لِّبَنِىٓ إِسْرَٰٓءِيلَ ﴿٢٣﴾

**《23》 മൂസാക്ക് നാം വേദഗ്രന്ഥം നൽകുകയുണ്ടായിട്ടുണ്ട് ; എന്നാൽ അതിന്റെ (അഥവാ അദ്ദേഹത്തിന്റെ) കാഴ്ചയെക്കുറിച്ച് നീ യാതൊരു ആശങ്കയിലും ആകേണ്ടതില്ല. നാം അതിനെ (അഥവാ അദ്ദേഹത്തെ) ഇസ്റാഈൽ സന്തതികൾക്ക് മാർഗദർശനമാക്കുകയും ചെയ്തു.**

وَجَعَلْنَا مِنْهُمْ أَئِمَّةً يَهْدُونَ بِأَمْرِنَا لَمَّا صَبَرُوا۟ ۖ وَكَانُوا۟ بِـَٔايَٰتِنَا يُوقِنُونَ ﴿٢٤﴾

**《24》 അവർ ക്ഷമ കൈക്കൊണ്ടപ്പോൾ നമ്മുടെ കല്പനയനുസരിച്ച് (ജനങ്ങൾക്ക്) മാർഗദർശനം നൽകുന്ന ചില നേതാക്കളെ നാം അവരിൽ നിന്ന് ഉണ്ടാക്കുകയും ചെയ്തു. അവർ, നമ്മുടെ ആയത്തുകളിൽ ദൃഢമായി വിശ്വസിക്കുകയും ചെയ്തിരുന്നു.**

إِنَّ رَبَّكَ هُوَ يَفْصِلُ بَيْنَهُمْ يَوْمَ ٱلْقِيَٰمَةِ فِيمَا كَانُوا۟ فِيهِ يَخْتَلِفُونَ ﴿٢٥﴾

**《25》 നിശ്ചയമായും, അവർ ഭിന്നിച്ചുകൊണ്ടിരുന്ന കാര്യത്തിൽ നിന്റെ റബ്ബ് തന്നെ അവർക്കിടയിൽ ഖിയാമത്ത്നാളിൽ തീരുമാനം ചെയ്യുന്നതാണ്.**

---

《23》 وَلَقَدْ آتَيْنَا നാം നൽകിയിട്ടുണ്ട് مُوسَى മൂസാക്ക് الْكِتَابَ വേദഗ്രന്ഥം فَلَا تَكُنْ എന്നാൽ നീ ആവരുത് فِي مِرْيَةٍ ഒരു ആശങ്കയിലും, സംശയത്തിലും مِنْ لِقَائِهِ അതിന്റെ (അദ്ദേഹത്തിന്റെ)കാഴ്ചയെ(ഏറ്റെടുക്കലിനെ)പ്പറ്റി وَجَعَلْنَاهُ അദ്ദേഹത്തെ (അതിനെ) നാം ആക്കുകയും ചെയ്തു هُدًى മാർഗദർശനം لِبَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികൾക്ക് 《24》 وَجَعَلْنَا مِنْهُمْ അവരിൽ നിന്നും നാം ഉണ്ടാക്കുകയും ചെയ്തു أَئِمَّةً ചില നേതാക്കളെ يَهْدُونَ മാർഗദർശനം നൽകുന്ന بِأَمْرِنَا നമ്മുടെ കൽപന പ്രകാരം لَمَّا صَبَرُوا അവർ ക്ഷമിച്ച

പ്പോൾ كَانُوا وَ അവരായിരുന്നു بِآيَاتِنَا നമ്മുടെ ആയത്തുകളിൽ يُوقِنُونَ ദൃഢമായി വിശ്വ സിക്കും ﴾25﴿ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് هُوَ അവൻ (തന്നെ) يَفْصِلُ തീരുമാനം ചെയ്യും, തീർപ്പ് കല്പിക്കും, പിരിച്ചുവിടും بَيْنَهُمْ അവർക്കിടയിൽ يَوْمَ الْقِيَامَةِ കിയാമത്ത്നാളിൽ فِيمَا യാതൊന്നിൽ كَانُوا അവരായിരുന്നു فِيهِ അതിൽ يَخْتَلِفُونَ ഭിന്നിക്കും, ഭിന്നിക്കുന്ന(വർ)

---

لقاء (ലിക്വാഉ്) എന്ന വാക്കിന് കാണുക, ഏറ്റെടുക്കുക, സ്വീകരിക്കുക എന്നൊക്കെ അർത്ഥമുണ്ട്. لقائه എന്നതിലുള്ള സർവ്വനാമം (ضمير) വേദഗ്രന്ഥത്തെ ഉദ്ദേശിച്ചോ, മൂസാ (അ)നെ ഉദ്ദേശിച്ചോ ആകാവുന്നതുമാണ്. ഈ അടിസ്ഥാനത്തിൽ 23-ാം വചനത്തിലെ ആദ്യ ഭാഗത്തിന് ഒന്നിലധികം വ്യാഖ്യാനം നൽകപ്പെട്ടുകാണാം. വാചകഘടനയും, സന്ദർഭവും വെച്ചു നോക്കുമ്പോൾ താഴെ പറയുന്ന രണ്ടിലൊരു വ്യാഖ്യാനമാണ് അവയിൽവെച്ച് കൂടുതൽ യുക്തമായി തോന്നുന്നത് :

1) മൂസാക്ക് വേദഗ്രന്ഥം നൽകിയിട്ട് അദ്ദേഹത്തിനുണ്ടായ കാഴ്ചയെപ്പറ്റി - അദ്ദേഹത്തിന് നേരിടേണ്ടിവന്ന എതിർപ്പുകളെയും, വിഷമങ്ങളെയും കുറിച്ച് - ഒട്ടും സംശയിക്കുവാനില്ല. വളരെ കടുത്തതായിരുന്നു അത്. അതുപോലെത്തന്നെയാണ് ഈ ജനതയിൽ നിന്ന് തനിക്കും അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നത്.

2) മൂസാക്ക് വേദഗ്രന്ഥം കൊടുത്തുവല്ലോ. അതുപോലെ നീയും വേദഗ്രന്ഥം കാണുന്നതിനെസ്സംബന്ധിച്ച്-അഥവാ ജനങ്ങൾക്ക് മാർഗദർശകവും നിയമസംഹിതയുമാകുന്ന ഒരു പൂർണഗ്രന്ഥം തനിക്കും ലഭിക്കുമാറാക്കുന്നതിനെക്കുറിച്ച് - ഒട്ടും ആശങ്കക്കവകാശമില്ല. അത് ലഭിക്കുകതന്നെ ചെയ്യും. الله اعلم

ഈ വചനങ്ങളിൽ ഒന്നുരണ്ട് സൂചനകൾ അടങ്ങിയിട്ടുള്ളതായി കാണാം. ഇസ്റാഈല്യർ വേദഗ്രന്ഥം കൈവെടിയുകയും, സത്യത്തിൽ നിന്ന് പാടെ ഭിന്നിച്ചുപോകുകയും ചെയ്തപ്പോൾ അവരെ നയിക്കത്തക്ക നേതാക്കൾ അവരിൽ ഇല്ലാതായി. വേദഗ്രന്ഥമാകട്ടെ, അതിന്റെ സാക്ഷാൽരൂപത്തിൽ അവശേഷിക്കാതെയും, ആ രൂപത്തിൽ അത് ആരാലും അംഗീകരിക്കപ്പെടാതെയും ആയിത്തീർന്നു. അതുകൊണ്ട് ഒരു പുതിയ ന്യായപ്രമാണത്തിന്റെയും വേദഗ്രന്ഥത്തിന്റെയും ആവശ്യം നേരിട്ടിരിക്കുകയാണ്. ആ ഗ്രന്ഥം, കാലാവസാനംവരെ അവശേഷിക്കുന്നതാവണം. അതിന്റെ അദ്ധ്യാപനങ്ങൾ എല്ലാ കാലത്തും യഥാവിധി തുറന്നുകാട്ടുവാൻ പര്യാപ്തമായ ആളുകൾ ഉണ്ടായിക്കൊണ്ടിരിക്കുകയും വേണം. അതത്രെ, വിശുദ്ധ ക്വുർആൻ. അല്ലാഹു പറയുന്നു : إنا نحن نزلنا الذكر وانا له لحافظون (നാം തന്നെയാണ് പ്രമാണം-ക്വുർആൻ-അവതരിപ്പിച്ചത്. നാം തന്നെ അത് കാത്തു സൂക്ഷിക്കുന്നവരുമാണ്.(സൂ: ഹിജ്ർ:9) നബി ﷺ പറയുന്നു لا يزال من امتى قائمة بأمر الله لا يضرهم من خذلهم ولا من خالفهم حتى يأتى أمر الله وهم على ذلك– متفق عليه: (എന്റെ സമുദായത്തിൽ നിന്ന് ഒരു വിഭാഗം ആളുകൾ അല്ലാഹുവിന്റെ കൽപനയനുസരിച്ച് നിലകൊള്ളുന്നവരായി ഉണ്ടാവാതിരിക്കയില്ല. അവരെ കൈവെടിയുന്നവരാകട്ടെ, അവരോട് ഭിന്നിച്ചു നിൽക്കുന്നവരാകട്ടെ അവർക്ക് ഉപദ്രവം - തടസ്സം - വരുത്തുകയില്ല. അങ്ങനെ, അവർ അതേ നിലയിലിരിക്കവെ അല്ലാഹുവിന്റെ കല്പന - കാലാവസാനം - വന്നെത്തും (ബു; മു.)

أَوَلَمْ يَهْدِ لَهُمْ كَمْ أَهْلَكْنَا مِن قَبْلِهِم مِّنَ ٱلْقُرُونِ يَمْشُونَ فِى مَسَٰكِنِهِمْ ۚ إِنَّ فِى ذَٰلِكَ لَءَايَٰتٍ ۖ أَفَلَا يَسْمَعُونَ ﴿٢٦﴾

﴿26﴾ ഇവർക്ക് മുമ്പ് എത്രയോ തലമുറകളെ നാം നശിപ്പിച്ചിരിക്കുന്നുവെന്നത് ഇവർക്ക് മാർഗദർശനം നൽകുന്നില്ലേ? ഇവർ അവരുടെ വാസസ്ഥലങ്ങളിൽ കൂടി സഞ്ചരിച്ചുകൊണ്ടിരിക്കുന്നു (വല്ലോ)! നിശ്ചയമായും അതിൽ പല ദൃഷ്ടാന്തങ്ങളുമുണ്ട് ; എന്നിട്ടും ഇവർ കേട്ടറിയുന്നില്ലേ ?!

أَوَلَمْ يَرَوْا۟ أَنَّا نَسُوقُ ٱلْمَآءَ إِلَى ٱلْأَرْضِ ٱلْجُرُزِ فَنُخْرِجُ بِهِۦ زَرْعًا تَأْكُلُ مِنْهُ أَنْعَٰمُهُمْ وَأَنفُسُهُمْ ۖ أَفَلَا يُبْصِرُونَ ﴿٢٧﴾

﴿27﴾ വരണ്ടുകിടക്കുന്ന ഭൂമിയിലേക്ക് നാം വെള്ളത്തെ കൊണ്ടുചെല്ലുന്നുവെന്നുള്ളത് ഇവർക്ക് കണ്ടുകൂടേ ? അങ്ങനെ, ഇവരുടെ കന്നുകാലികളും, ഇവർ തന്നെയും തിന്നുകൊണ്ടിരിക്കുന്ന കൃഷിയെ നാം അതുമൂലം ഉല്പാദിപ്പിക്കുകയും ചെയ്യുന്നു ! എന്നിട്ടും ഇവർ കണ്ടറിയുന്നില്ലേ ?!

---

﴿26﴾ أَوَلَمْ يَهْدِ മാർഗദർശനം നൽകുന്നില്ലേ, വഴികാട്ടുന്നില്ലേ لَهُمْ ഇവർക്ക്, അവർക്ക് كَمْ أَهْلَكْنَا നാം എത്രയോ നശിപ്പിച്ചിരിക്കുന്നു (എന്നുള്ളത്) مِن قَبْلِهِم ഇവരുടെ (അവരുടെ) മുമ്പ് مِّنَ ٱلْقُرُونِ തലമുറകളിൽ നിന്ന് يَمْشُونَ ഇവർ സഞ്ചരിക്കുന്നു, നടക്കുന്നു فِي مَسَٰكِنِهِمْ അവരുടെ വാസസ്ഥലങ്ങളിൽ إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَءَايَٰتٍ പല ദൃഷ്ടാന്തങ്ങൾ أَفَلَا يَسْمَعُونَ എന്നിട്ടും അവർ (ഇവർ) കേൾക്കുന്നില്ലേ ﴿27﴾ أَوَلَمْ يَرَوْا۟ അവർ കാണുന്നില്ലേ, കണ്ടിട്ടില്ലേ أَنَّا نَسُوقُ നാം കൊണ്ടുചെന്നുവെന്ന്, തെളിച്ചുകൊണ്ടുപോകുന്നത് ٱلْمَآءَ വെള്ളം إِلَى ٱلْأَرْضِ ഭൂമിയിലേക്ക് ٱلْجُرُزِ വരണ്ടതായ (സസ്യങ്ങളില്ലാത്ത) فَنُخْرِجُ അങ്ങിനെ നാം പുറപ്പെടുവിക്കുന്നു (ഉല്പാദിപ്പിക്കുന്നു) بِهِۦ അതുകൊണ്ട് زَرْعًا കൃഷിയെ, വിളയെ تَأْكُلُ തിന്നുന്നു مِنْهُ അതിൽ നിന്ന് أَنْعَٰمُهُمْ അവരുടെ കന്നുകാലികൾ وَأَنفُسُهُمْ അവരുടെ ദേഹങ്ങളും (അവർതന്നെയും) أَفَلَا يُبْصِرُونَ എന്നിട്ടും അവർ (ഇവർ)കാണുന്നില്ലേ, കണ്ടറിയുന്നില്ലേ

---

ആദ്യത്തെ ആയത്തിൽ ക്വുർആന്റെ നിഷേധികൾക്ക് അവരുടെ നാശത്തെക്കുറിച്ചുള്ള താക്കീതും, രണ്ടാമത്തേതിൽ പുനഃരുത്ഥാനത്തെ സംബന്ധിച്ച ഒരു തെളിവും അടങ്ങുന്നു.

وَيَقُولُونَ مَتَىٰ هَٰذَا ٱلْفَتْحُ إِن كُنتُمْ صَٰدِقِينَ ﴿٢٨﴾

﴿28﴾ അവർ പറയുന്നു : എപ്പോഴാണ് ഈ വിജയം (അഥവാ തീരുമാനം) നിങ്ങൾ സത്യവാൻമാരാണെങ്കിൽ?!

قُلْ يَوْمَ ٱلْفَتْحِ لَا يَنفَعُ ٱلَّذِينَ كَفَرُوٓا۟ إِيمَـٰنُهُمْ وَلَا هُمْ يُنظَرُونَ ﴿٢٩﴾

﴿29﴾ **(നബിയേ) പറയുക : വിജയത്തിന്റെ (അഥവാ തീരുമാനത്തിന്റെ) ദിവസം, അവിശ്വസിച്ചവരായ ആളുകൾക്ക് അവരുടെ (അപ്പോഴത്തെ) വിശ്വാസം ഫലം ചെയ്യുന്നതല്ല ; അവർക്ക് (കാലാവധി നൽകി) താമസം ചെയ്തുകൊടുക്കപ്പെടുന്നതുമല്ല.**

---

﴿28﴾ وَيَقُولُونَ അവർ പറയുന്നു مَتَىٰ എപ്പോഴാണ് هَـٰذَا الْفَتْحُ ഈ തുറവി (വിജയം, തീരുമാനം) إِن كُنتُمْ നിങ്ങളാണെങ്കിൽ صَـٰدِقِينَ സത്യവാൻമാർ ﴿29﴾ قُلْ പറയുക يَوْمَ الْفَتْحِ തുറവിയുടെ ദിവസം لَا يَنفَعُ ഉപകാരം ചെയ്കയില്ല, ഫലപ്പെടുകയില്ല الَّذِينَ كَفَرُوا അവിശ്വസിച്ചവർക്ക് إِيمَـٰنُهُمْ അവരുടെ വിശ്വാസം وَلَا هُمْ അവരില്ലതാനും يُنظَرُونَ താമസം ചെയ്തുകൊടുക്കപ്പെടുക, ഒഴിവുനൽകപ്പെടുക

---

മക്കയിൽ വെച്ച് മുശ്‌രിക്കുകളുടെ ഉപദ്രവങ്ങളും മർദ്ദനങ്ങളും മുസ്‌ലിംകൾ അനുഭവിച്ചുകൊണ്ടിരിക്കുന്ന കാലഘട്ടത്തിൽ അവതരിച്ചതാണ് ഈ സൂറത്ത്. സത്യവിശ്വാസികൾ തൽക്കാലം പലതരം വിഷമങ്ങൾക്കും വിധേയരാണെങ്കിലും, ഭാവിയിൽ രക്ഷയും വിജയവും അവർക്കാണ് ; അവിശ്വാസികൾക്ക് പരാജയവും ശിക്ഷയും അനുഭവപ്പെടുകതന്നെ ചെയ്യും. അങ്ങിനെ, ഇരുവിഭാഗത്തിനുമിടയിൽ ഒരു തീരുമാനം വരും എന്നൊക്കെ നബിﷺ സത്യവിശ്വാസികളെ അറിയിക്കാറുണ്ടല്ലോ. ഇതിനെപ്പറ്റി പരിഹസിച്ചുകൊണ്ട് മുശ്‌രിക്കുകൾ ചോദിക്കുന്ന ചോദ്യവും അതിന്റെ മറുപടിയുമാണിത്. മറുപടിയുടെ സാരം ഇതാണ് : അക്കാര്യം സംഭവിക്കുമെന്നതിൽ ഒട്ടും സംശയമില്ല. എപ്പോഴാണെന്നുള്ള സംഗതി അല്ലാഹുവിനറിയാം. അവൻ ഉദ്ദേശിച്ച സമയത്ത് അത് നടക്കും. അപ്പോൾ അവർ അങ്ങേയറ്റം ഖേദവും, വിശ്വാസവും പ്രകടിപ്പിക്കാതിരിക്കയില്ല. പക്ഷേ, ആ വിശ്വാസം സ്വീകരിക്കപ്പെടുകയോ, അവരുടെ ഒഴികഴിവ് ഗൗനിക്കപ്പെടുകയോ ചെയ്യുന്നതല്ല. ഇതവർ ഓർത്തിരിക്കട്ടെ.

فتح (ഫത്ഹ്) എന്നാൽ തുറവി, വിജയം, തീരുമാനം, ആശ്വാസം എന്നൊക്കെയാണർത്ഥം. يَوْمَ الْفَتْحِ (വിജയത്തിന്റെ – അഥവാ തീരുമാനത്തിന്റെ – ദിവസം) കൊണ്ടുദ്ദേശ്യം ക്വിയാമത്ത്നാളാണെന്നത്രെ കൂടുതൽ ബലപ്പെട്ട അഭിപ്രായം. ഇഹത്തിൽ വെച്ചു തന്നെ അവിശ്വാസികൾക്ക് അനുഭവപ്പെടുന്ന ഏതെങ്കിലും ശിക്ഷയുടെ അവസരമാണ് അതുകൊണ്ട് ഉദ്ദേശ്യമെന്നും അഭിപ്രായമുണ്ട്. രണ്ടായാലും ശരി, മരണവേളയിലും, ക്വിയാമത്ത്നാളിലുമെല്ലാം തന്നെ, അവിശ്വാസികൾ തങ്ങളുടെ ചെയ്തികളെപ്പറ്റി ഖേദിച്ചു വിലപിക്കുകയും, ഒഴികഴിവുകൾ സമർപ്പിച്ചു നോക്കുകയും ചെയ്യുമെന്നതിൽ സംശയമില്ല. ക്വുർആൻ പലപ്പോഴും ആവർത്തിച്ചു പ്രസ്താവിച്ചിട്ടുള്ളതാണിത്.

മുശ്‌രിക്കുകളുടെ പ്രസ്തുത ചോദ്യത്തെ അവഗണിക്കുവാനും, മുസ്‌ലിംകളുടെ വിജയത്തിന്റെയും സന്തോഷത്തിന്റെയും അവസരത്തെ സുപ്രതീക്ഷയോടെ കാത്തിരിക്കുവാനും നബിﷺയെ ഉണർത്തിക്കൊണ്ട് അല്ലാഹു ഈ സൂറത്ത് അവസാനിപ്പിക്കുന്നു.

فَأَعۡرِضۡ عَنۡهُمۡ وَٱنتَظِرۡ إِنَّهُم مُّنتَظِرُونَ ﴿٣٠﴾

**﴾30﴿ അതുകൊണ്ട് നീ അവരിൽ നിന്നും (അവഗണനയോടെ) തിരിഞ്ഞുകളയുക ; പ്രതീക്ഷിച്ചുകൊണ്ടിരിക്കയും ചെയ്യുക. നിശ്ചയമായും അവർ പ്രതീക്ഷിച്ചുക്കൊണ്ടിരിക്കുന്നവരാണ്.**

---

﴾30﴿ فَأَعۡرِضۡ അതുകൊണ്ട് തിരിഞ്ഞുകളയുക, അവഗണിക്കുക عَنۡهُمۡ അവരെപ്പറ്റി, അവരിൽ നിന്ന് وَانۡتَظِرۡ കാത്തിരിക്കയും (പ്രതീക്ഷിക്കയും)ചെയ്യുക إِنَّهُمۡ നിശ്ചയമായും അവർ مُنۡتَظِرُونَ പ്രതീക്ഷിച്ചിരിക്കുന്നവരാണ്.

---

ആരുടെ പ്രതീക്ഷയാണ് സാക്ഷാൽക്കരിക്കപ്പെടുക എന്ന് അനുഭവത്തിൽ കാണാമല്ലോ എന്ന് താൽപര്യം.

اللهم ايدنا بنصرك وعاملنا بلطفك ومغفرتك ورحمتك يا أرحم الراحمين

## سورة الأحزاب

# 33. സൂറതുൽ അഹ്സാബ്

മദീനഃയിൽ അവതരിച്ചത് - വചനങ്ങൾ 73 - വിഭാഗം (റുകൂഉ്) 9

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമ കാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

يَٰٓأَيُّهَا ٱلنَّبِيُّ ٱتَّقِ ٱللَّهَ وَلَا تُطِعِ ٱلۡكَٰفِرِينَ وَٱلۡمُنَٰفِقِينَۚ إِنَّ ٱللَّهَ كَانَ عَلِيمًا حَكِيمًا ﴿١﴾

**﴾1﴿ ഹേ, നബിയേ [പ്രവാചകാ], അല്ലാഹുവിനെ സൂക്ഷിക്കുക. അവിശ്വാസികളെയും, കപടവിശ്വാസികളെയും നീ അനുസരിക്കുകയും ചെയ്യരുത്. നിശ്ചയമായും, അല്ലാഹു സർവ്വജ്ഞനും അഗാധജ്ഞനുമാകുന്നു.**

وَٱتَّبِعۡ مَا يُوحَىٰٓ إِلَيۡكَ مِن رَّبِّكَۚ إِنَّ ٱللَّهَ كَانَ بِمَا تَعۡمَلُونَ خَبِيرًا ﴿٢﴾

**﴾2﴿ നിന്റെ രക്ഷിതാവിങ്കൽനിന്ന് നിനക്ക് 'വഹ്‌യ്' [ദിവ്യബോധനം] നൽകപ്പെടുന്നതിനെ നീ പിൻപറ്റുകയും ചെയ്യുക. നിശ്ചയമായും, അല്ലാഹു നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായറിയുന്നവനാകുന്നു.**

وَتَوَكَّلۡ عَلَى ٱللَّهِۚ وَكَفَىٰ بِٱللَّهِ وَكِيلًا ﴿٣﴾

**﴾3﴿ (എല്ലാ കാര്യത്തിലും) അല്ലാഹുവിന്റെ മേൽ നീ ഭരമേൽപിക്കുകയും ചെയ്തുകൊള്ളുക. ഭരമേൽപിക്കപ്പെടുന്നവനായി അല്ലാഹു തന്നെ മതി.**

---

﴾1﴿ يَا أَيُّهَا النَّبِيُّ ഹേ നബിയേ, പ്രവാചകാ اتَّقِ اللهَ അല്ലാഹുവിനെ സൂക്ഷിക്കുക وَلَا تُطِعِ നീ അനുസരിക്കയും അരുത് الْكَافِرِينَ അവിശ്വാസികളെ وَالْمُنَافِقِينَ കപടവിശ്വാസികളെയും إِنَّ اللهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു عَلِيمًا സർവ്വജ്ഞൻ حَكِيمًا അഗാധ

ജ്ഞൻ《2》 وَاتَّبِعْ നീ പിൻപറ്റുകയും ചെയ്യുക مَا يُوحَىٰ വഹ്‌യ് (ദിവ്യബോധനം, സന്ദേശം) നൽകപ്പെടുന്നതിനെ إِلَيْكَ നിനക്ക് مِن رَّبِّكَ നിന്റെ രക്ഷിതാവിൽനിന്ന് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിച്ചുവരുന്നതിനെപ്പറ്റി خَبِيرًا സൂക്ഷ്മമായറിയുന്നവൻ 《3》 وَتَوَكَّلْ നീ ഭരമേൽപിക്കുകയും ചെയ്യുക عَلَى اللَّهِ അല്ലാഹുവിന്റെ മേൽ وَكَفَىٰ മതി بِاللَّهِ അല്ലാഹുതന്നെ وَكِيلًا ഏൽപ്പിക്കപ്പെടുന്നവനായിട്ട്

---

മദനീ സൂറത്തുകളിൽ പെട്ടതാണ് ഈ അദ്ധ്യായം. മദീനഃയിൽ ഇസ്‌ലാമിന്റെ ശത്രുക്കളായിരുന്ന ജൂതൻമാരെയും, കപടവിശ്വാസികളെയും സംബന്ധിച്ച് ഈ സൂറത്തിൽ പല പ്രസ്താവനകളും കാണാം. കൂടാതെ പ്രധാനപ്പെട്ട പല നിയമനിർദ്ദേശങ്ങളും, മറ്റ് സൂറത്തുകളിൽ വിവരിക്കപ്പെട്ടിട്ടില്ലാത്ത പല മതവിധികളും ഇതിൽ അടങ്ങിയിട്ടുണ്ട്.

'തക്‌വാ' (تقوى) എന്ന ധാതുപദത്തിൽനിന്നുള്ള കൽപനക്രിയയാണ് 'ഇത്തകി' (اتق) എന്ന വാക്ക്. 'സൂക്ഷിക്കുക, കാക്കുക, പേടിക്കുക' എന്നൊക്കെയാണ് ഭാഷാർത്ഥം. അല്ലാഹുവിന്റെ വിധിവിലക്കുകളും, നിയമനിർദ്ദേശങ്ങളും അനുസരിക്കുകവഴി അവനോട് ഭയഭക്തി ഉണ്ടായിരിക്കുക എന്നത്രെ 'തക്‌വാ' കൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്. അല്ലാഹുവിനെ സൂക്ഷിച്ചുകൊള്ളുക എന്ന് പറഞ്ഞതിനെത്തുടർന്ന് അവിശ്വാസികളെയും, കപടവിശ്വാസികളെയും അനുസരിക്കരുതെന്നും, അല്ലാഹുവിൽനിന്ന് ലഭിക്കുന്ന ദിവ്യസന്ദേശങ്ങളെ പിൻപറ്റണമെന്നും പ്രസ്താവിച്ചതിൽനിന്ന് തന്നെ 'തക്‌വാ'യുടെ ഉദ്ദേശ്യം മനസ്സിലാക്കാം. ഇതേ അർത്ഥോദ്ദേശ്യത്തോടുകൂടിത്തന്നെയാണ്, ഈ വാക്ക് ക്വുർആനിലും ഹദീഥിലും സാധാരണ ഉപയോഗിക്കപ്പെടാറുള്ളതും.

ഈ കൽപനകൾ പ്രത്യക്ഷത്തിൽ നബി ﷺയെ അഭിമുഖീകരിച്ചുകൊണ്ടാണെങ്കിലും, വാസ്തവത്തിൽ അവ സമുദായത്തിന് മുഴുവനും ബാധകമാണെന്നുള്ളതിൽ സംശയമില്ല. അതുകൊണ്ടാണ് രണ്ടാം വചനത്തിൽ 'നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനെപ്പറ്റി അല്ലാഹു സൂക്ഷ്മമായറിയുന്നവനാകുന്നു' എന്ന് പറഞ്ഞിരിക്കുന്നത്. ശത്രുക്കളുടെ ഇംഗിതങ്ങൾക്ക് വിധേയനായോ, അവരെ പ്രീണിപ്പിക്കാമെന്നുദ്ദേശിച്ചോ മതപ്രബോധനത്തിൽ വിട്ടുവീഴ്ച ചെയ്യാനും, സത്യത്തെ മറച്ചുവെക്കാനും നബി ﷺ ഒരിക്കലും മുതിരുകയില്ലെന്ന് സ്പഷ്ടമാണ്. എങ്കിലും, അവിശ്വാസികളെ സംബന്ധിച്ചിടത്തോളം അങ്ങനെയൊരു വ്യാമോഹത്തിന്റെ കവാടംതന്നെ ഈ കൽപനകൾ മൂലം അല്ലാഹു അടച്ചുകളയുന്നു. സത്യവിശ്വാസികൾക്കാകട്ടെ ഇത് കൂടുതൽ ധൈര്യവും, ദൃഢ മനസ്കതയും ഉളവാക്കുകയും ചെയ്യുന്നു. പ്രത്യക്ഷത്തിലോ, പരോക്ഷത്തിലോ ഉള്ള യാതൊരു ശത്രുവിന്റെയും പ്രകോപനങ്ങൾക്കും, അഭീഷ്ടങ്ങൾക്കും വഴങ്ങാതെ– ഋജുവായ സത്യമാർഗത്തിൽനിന്ന് തരിമ്പുപോലും വ്യതിചലിക്കാതെ– സത്യപ്രബോധനം നടത്തുമ്പോൾ പലവിധ വിഷമങ്ങളും തരണം ചെയ്യേണ്ടിവരും. അത് സ്വാഭാവികമാണ്. അതിൽനിന്ന് മോചനം ലഭിക്കുവാനും, രക്ഷനേടുവാനുമുള്ള ഏകമാർഗമത്രെ 'തവക്കുൽ' (التوكل) അതെ, കാര്യങ്ങൾ അല്ലാഹുവിൽ അർപ്പിക്കൽ. അതുകൊണ്ട് 'തവക്കുലി'നെ പ്പറ്റി ഇവിടെ പ്രത്യേകം ഓർമിപ്പിച്ചിരിക്കുന്നു.

ഈ സൂറത്തിൽ പ്രത്യേകം പ്രതിപാദിപ്പിക്കപ്പെട്ടിട്ടുള്ള വിഷയങ്ങളിൽ ചിലതാണ് അടുത്ത ആയത്തുകളിൽ കാണുന്നത്.

مَّا جَعَلَ ٱللَّهُ لِرَجُلٍ مِّن قَلْبَيْنِ فِى جَوْفِهِۦ ۚ وَمَا جَعَلَ أَزْوَٰجَكُمُ ٱلَّـٰٓـِٔى تُظَـٰهِرُونَ مِنْهُنَّ أُمَّهَـٰتِكُمْ ۚ وَمَا جَعَلَ أَدْعِيَآءَكُمْ أَبْنَآءَكُمْ ۚ ذَٰلِكُمْ قَوْلُكُم بِأَفْوَٰهِكُمْ ۖ وَٱللَّهُ يَقُولُ ٱلْحَقَّ وَهُوَ يَهْدِى ٱلسَّبِيلَ ﴿٤﴾

**《4》 ഒരു മനുഷ്യനും തന്നെ അവന്റെ ഉള്ളിൽ അല്ലാഹു രണ്ട് ഹൃദയങ്ങളെ ഉണ്ടാക്കിയിട്ടില്ല; നിങ്ങൾ 'ളിഹാർ' (എന്ന വിവാഹമോചനം) ചെയ്യുന്ന നിങ്ങളുടെ ഭാര്യമാരെ അവൻ നിങ്ങളുടെ മാതാക്കളാക്കുകയും ചെയ്തിട്ടില്ല; നിങ്ങളുടെ ദത്തുപുത്രൻമാരെ അവൻ നിങ്ങളുടെ പുത്രൻമാരാക്കുകയും ചെയ്തിട്ടില്ല. അതൊക്കെ നിങ്ങളുടെ വായകൊണ്ടുള്ള (നിരർത്ഥ) വാക്കുകളത്രെ. അല്ലാഹു യഥാർത്ഥം പറയുന്നു. അവൻ തന്നെ (ശരിയായ) മാർഗം കാട്ടിത്തരുകയും ചെയ്യുന്നു.**

---

《4》 مَاجَعَلَاللهُ അല്ലാഹു ആക്കിയിട്ടില്ല, ഉണ്ടാക്കിയിട്ടില്ല لِرَجُلٍ ഒരു മനുഷ്യനും, പുരുഷനും مِنْقَلْبَيْنِ രണ്ട് ഹൃദയങ്ങളെ فِيجَوْفِهِ അവന്റെ ഉള്ളിൽ وَمَاجَعَلَ അവൻ ആക്കിയിട്ടുമില്ല أَزْوَاجَكُمُ നിങ്ങളുടെ ഭാര്യമാരെ اللاَّئِي യാതൊരുവരായ تُظَاهِرُونَمِنْهُنَّ നിങ്ങളവരെ 'ളിഹാർ' ചെയ്യുന്നു أُمَّهَاتِكُمْ നിങ്ങളുടെ ഉമ്മമാർ وَمَاجَعَلَ അവൻ ആക്കിയിട്ടുമില്ല أَدْعِيَاءَكُمْ നിങ്ങളുടെ ദത്തുപുത്രൻമാരെ أَبْنَاءَكُمْ നിങ്ങളുടെ പുത്രൻമാർ ذَٰلِكُمْ അത് قَوْلُكُمْ നിങ്ങളുടെ വാക്കാണ്, പറയുന്നതാണ് بِأَفْوَاهِكُمْ നിങ്ങളുടെ വായകൾകൊണ്ട് وَاللهُ അല്ലാഹു يَقُولُ പറയുന്നു الْحَقَّ യഥാർത്ഥം, ന്യായമായത് وَهُوَ അവൻ يَهْدِي കാട്ടിത്തരുകയും ചെയ്യുന്നു السَّبِيلَ മാർഗം

---

വിഷയത്തിൽ പ്രവേശിക്കുന്നതിനുമുമ്പ് അതിനാസ്പദമായ ഒരു യാഥാർത്ഥ്യം– അഥവാ വിഷയത്തിനൊരു പീഠിക– അല്ലാഹു ഈ വചനത്തിൽ ആദ്യമായി ചൂണ്ടിക്കാട്ടുന്നു. 'ഏതൊരു മനുഷ്യനുംതന്നെ അവന്റെ ഉള്ളിൽ അല്ലാഹു രണ്ട് ഹൃദയം ഏർപ്പെടുത്തിയിട്ടില്ല' (ما جعل الله لرجل من قلبين في جوفه) എന്നുള്ളതാണത്. അപ്പോൾ, ഒരേ കാര്യത്തിൽ വ്യത്യസ്തമായ രണ്ടഭിപ്രായങ്ങളോ, രണ്ട് ആശയഗതികളോ, രണ്ടുതരം സമീപനമോ ഒരേ സമയത്ത് ഒരാൾക്ക് ഉണ്ടായിക്കൂടാത്തതാണ്. അതുപോലെത്തന്നെ, ഒരേ വേളയിൽ വ്യത്യസ്തങ്ങളായ രണ്ട് കാര്യങ്ങളെക്കുറിച്ച് ചിന്തിക്കുവാനും മനുഷ്യന് സാദ്ധ്യമല്ലെന്ന് വ്യക്തമാണ്. ഈ യാഥാർത്ഥ്യത്തിന് വിരുദ്ധമായി അറബികൾക്കിടയിൽ പ്രചാരത്തിലുണ്ടായിരുന്ന രണ്ട് സമ്പ്രദായങ്ങളെക്കുറിച്ചാണ് അല്ലാഹു തുടർന്നു പ്രസ്താവിച്ചത്. ഒരേ സ്ത്രീയിൽ ഭാര്യത്വവും, മാതൃസ്ഥാനവും കൽപിക്കലും, ഒരേ മനുഷ്യനിൽ പോറ്റുപുത്രന്റെ സ്ഥാനവും യഥാർത്ഥ പുത്രന്റെ സ്ഥാനവും കൽപിക്കലും. ഇതാണാ സമ്പ്രദായങ്ങൾ.

ഒരാൾക്ക് തന്റെ ഭാര്യയോട് വല്ല വെറുപ്പും നേരിടുമ്പോൾ അവൻ അവളോട് انت على كظهر أمّي (നീ എനിക്ക് എന്റെ മാതാവിന്റെ മുതുക്പോലെയാണ്.) എന്ന് പറയും. എന്റെ മാതാവുമായി ഭാര്യാഭർതൃബന്ധം നടത്തുവാൻ പാടില്ലാത്തതുപോലെയാണ്

നിന്റെയും അവസ്ഥ എന്ന് താൽപര്യം. ഇതിന് 'ളിഹാർ' (ظهار: മുതുകുപോലെയാക്കുക) എന്ന് പറയപ്പെടും. ഇതോടെ അവളുമായുള്ള സമീപനം നിഷിദ്ധമായി ഗണിക്കപ്പെടുന്നു. ഈ വാക്ക്മൂലം ഒരാളുടെ ഭാര്യ അവന്റെ മാതാവാകുന്നില്ലെന്നും, അതുകൊണ്ട് ഭാര്യയെ മാതാവിനെപ്പോലെ ഗണിക്കുന്നത് പാടില്ലാത്തതുമാണെന്നും അല്ലാഹു ഉണർത്തുന്നു. എനി, ഒരാൾ ഭാര്യയോട് അങ്ങനെ പറഞ്ഞുപോയാൽ, അതിന് പ്രായശ്ചിത്തം ചെയ്തു മടക്കിയെടുക്കേണ്ടതുണ്ടെന്ന് സൂറത്തുൽ മുജാദലഃ (المجادلة)യിൽ പ്രസ്താവിക്കുകയും ചെയ്തിരിക്കുന്നു. കൂടുതൽ വിവരം അവിടെവെച്ച് കാണാം. إنْ شَاء الله

അന്യരുടെ മക്കളെ ദത്തെടുത്ത് സ്വന്തം മക്കളെപ്പോലെ പോറ്റി വളർത്തുകയും, സ്വന്തം മക്കൾക്കുള്ളതുപോലെ സ്വത്തവകാശം ഉൾപ്പെടെ എല്ലാ അവകാശങ്ങളും വകവെച്ചുകൊടുക്കുകയും ചെയ്യുന്ന സമ്പ്രദായവും ഇസ്‌ലാമിന്മുമ്പ് അറബികളിൽ പ്രചാരത്തിലുണ്ടായിരുന്നു. ഇന്ത്യയിലും ഈ സമ്പ്രദായം അപരിചിതമല്ല. ഇങ്ങനെയുള്ള ദത്തുപുത്രനാണ് 'ദഇയ്യ്' (دعى) എന്ന് പറയപ്പെടുന്നത്. ഇതിന്റെ ബഹുവചനമാണ് 'അദ്ഇയാഉ്' (ادعياء). ഈ ക്വുർആൻ വാക്യം അവതരിക്കുന്നതുവരെ ഞങ്ങളെല്ലാം സൈദുബ്നു ഹാരിഥഃയെ സൈദുബ്നു മുഹമ്മദ് എന്നല്ലാതെ വിളിക്കാറുണ്ടായിരുന്നില്ലെന്നും, ഈ ആയത്ത് അവതരിച്ചപ്പോൾ റസൂൽ തിരുമേനി ﷺ അദ്ദേഹത്തോട് നീ സൈദുബ്നു ഹാരിഥത്ത്ബ്നു ശുറാഹിലാണ് (ശുറാഹിലിന്റെ മകനായ ഹാരിഥഃയുടെ മകനാണ്) എന്ന് പറയുകയുണ്ടായെന്നും ഇബ്നുഉമർ (റ) പ്രസ്താവിച്ചതായി ബുഖാരിയിലും മുസ്‌ലിമിലും ഉദ്ധരിച്ചിട്ടുണ്ട്. സൈദുബ്നുഹാരിഥഃ (റ)യുടെ കഥ ഇതാണ്:-

കൽബ് ഗോത്രക്കാരനായ സൈദ് (റ) ഒരു യുദ്ധത്തിൽ ചിറപിടിക്കപ്പെട്ടു. അന്നദ്ദേഹം ചെറുപ്പമായിരുന്നു. ഹക്കീമുബ്നുഹുസാം (റ)തന്റെ അമ്മായിയായ ഖദീജഃ (റ)ക്കുവേണ്ടി അദ്ദേഹത്തെ വിലക്കുവാങ്ങി. റസൂൽ തിരുമേനി ﷺ ഖദീജഃ (റ)യെ വിവാഹം ചെയ്തശേഷം അവർ സൈദിനെ തിരുമേനി ﷺ ക്ക് സമ്മാനിച്ചു. പിന്നീട് സൈദ് (റ)ന്റെ പിതാവും, പിതൃവ്യനുംകൂടി വന്ന് അദ്ദേഹത്തെ തങ്ങൾക്ക് വിട്ടുകൊടുപ്പാൻ ആവശ്യപ്പെടുകയുണ്ടായി. ഇഷ്ടംപോലെ ചെയ്തുകൊള്ളാൻ നബി ﷺ അദ്ദേഹത്തിന് സമ്മതം കൊടുത്തു. പക്ഷേ, നബി ﷺ യുടെ കൂടെ ജീവിക്കുവാനാണ് സൈദ് (റ) ഇഷ്ടപ്പെട്ടത്. അനന്തരം തിരുമേനി അദ്ദേഹത്തെ അടിമത്തത്തിൽ നിന്ന് സ്വതന്ത്രനാക്കുകയും, ഒരു പോറ്റുപുത്രനായിക്കരുതുകയും ചെയ്തു. അങ്ങനെ, ജനങ്ങൾ അദ്ദേഹത്തെ സൈദ്ബ്നുമുഹമ്മദ് (മുഹമ്മദിന്റെ മകൻ സൈദ്) എന്ന് വിളിച്ചു വന്നു. സൈദിന്റെ ഭാര്യയായിരുന്ന സൈനബ് (റ) വിവാഹമോചനം ചെയ്യപ്പെടുകയും, അനന്തരം നബി ﷺ അവരെ വിവാഹം ചെയ്യുകയുമുണ്ടായി. ഈ സംഭവം താഴെ വിവരിക്കുന്നുണ്ട്. ഇതിനെത്തുടർന്ന് 'മകന്റെ ഭാര്യയെ വിവാഹം ചെയ്യാൻ പാടില്ലെന്ന് മുഹമ്മദ് പറയുന്നു. അവന്റെ മകന്റെ ഭാര്യയെ അവൻ വിവാഹം കഴിക്കുകയും ചെയ്തിരിക്കുന്നു എന്ന് ജന സംസാരമായി. ഈ സന്ദർഭത്തിലാണ് ഈ ആയത്ത് അവതരിക്കുന്നത്. പോറ്റുമക്കൾക്ക് യഥാർത്ഥ മക്കളുടെ നിയമം ബാധകമല്ലെന്നത്രെ അത് പ്രഖ്യാപിക്കുന്നത്. പോറ്റുമക്കളെ സ്വീകരിക്കുന്നതിനെയും, അവരെ മക്കളെപ്പോലെ സ്നേഹിച്ചു വളർത്തുന്നതിനെയും ഈ വചനം നിരോധിക്കുന്നില്ലതാനും.

വാക്കുകൾകൊണ്ട് യാഥാർത്ഥ്യം മാറിപ്പോകുകയില്ലല്ലോ. എന്നിരിക്കെ 'നീ എന്റെ മാതാവിനെപ്പോലെയാണ്' എന്ന് ഒരാൾ ഭാര്യയോട് പറയുമ്പോഴേക്കും അവളെങ്ങിനെ മാതാവായിത്തീരും?! അഥവാ മാതാവിന്റെ നിയമം അവൾക്കെങ്ങനെ ബാധകമാകും?! അതുപോലത്തന്നെ ദത്തുമക്കളെക്കുറിച്ച് മക്കളെന്ന് പറയുമ്പോഴേക്കും അവരെങ്ങിനെ യഥാർത്ഥ മക്കളായിത്തീരും?! വാദംകൊണ്ടോ വാചകംകൊണ്ടോ യഥാർത്ഥമായ കുടും

ബബന്ധം സ്ഥാപിതമാകുകയില്ലല്ലോ. ذلكم قولكم بأفواهكم (അതൊക്കെ നിങ്ങളുടെ വായ കൊണ്ടുള്ള വാക്കുകളാണ്) എന്ന വാക്യം ചൂണ്ടിക്കാട്ടുന്നത് ഈ വസ്തുതയാകുന്നു. പോറ്റുമക്കളെപ്പറ്റി അല്ലാഹു തുടർന്നുപറയുന്നു:-

ٱدْعُوهُمْ لِـَٔابَآئِهِمْ هُوَ أَقْسَطُ عِندَ ٱللَّهِ ۚ فَإِن لَّمْ تَعْلَمُوٓا۟ ءَابَآءَهُمْ فَإِخْوَٰنُكُمْ فِى ٱلدِّينِ وَمَوَٰلِيكُمْ ۚ

**﴾5﴿ അവരെ അവരുടെ പിതാക്കളിലേക്ക് ചേർത്ത് വിളിച്ചുകൊള്ളുവിൻ. അതത്രെ അല്ലാഹുവിങ്കൽ ഏറ്റവും നീതിയായിട്ടുള്ളത്. എനി, അവരുടെ പിതാക്കളെ നിങ്ങൾക്കറിയുകയില്ലെങ്കിൽ, അവർ മതത്തിൽ നിങ്ങളുടെ സഹോദരൻമാരും, നിങ്ങളുടെ 'മൗലാ'ക്കളും [ബന്ധപ്പെട്ടവരും] ആകുന്നു.**

وَلَيْسَ عَلَيْكُمْ جُنَاحٌ فِيمَآ أَخْطَأْتُم بِهِۦ وَلَٰكِن مَّا تَعَمَّدَتْ قُلُوبُكُمْ ۚ وَكَانَ ٱللَّهُ غَفُورًا رَّحِيمًا

**നിങ്ങൾ അബദ്ധം ചെയ്തുപോയതിൽ നിങ്ങളുടെ മേൽ കുറ്റമില്ലതാനും. പക്ഷേ, നിങ്ങളുടെ ഹൃദയങ്ങൾ കരുതിക്കൂട്ടിച്ചെയ്തതാണ് (കുറ്റകരം). അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.**

---

﴾5﴿ ادْعُوهُمْ നിങ്ങളവരെ വിളിക്കുവിൻ لِآبَائِهِمْ അവരുടെ പിതാക്കളിലേക്ക് (ചേർത്ത്) هُوَ അതത്രെ أَقْسَطُ ഏറ്റം നീതിയായത് عِندَ اللَّهِ അല്ലാഹുവിങ്കൽ فَإِن لَّمْ تَعْلَمُوا എനി നിങ്ങൾക്കറിയുകയില്ലെങ്കിൽ آبَاءَهُمْ അവരുടെ പിതാക്കളെ فَإِخْوَانُكُمْ എന്നാൽ നിങ്ങളുടെ സഹോദരങ്ങളാണ് فِي الدِّينِ മതത്തിൽ وَمَوَالِيكُمْ നിങ്ങളുടെ മൗലാക്കളുമാണ്, ബന്ധപ്പെട്ടവരുമാണ് وَلَيْسَ ഇല്ലതാനും عَلَيْكُمْ നിങ്ങളുടെമേൽ جُنَاحٌ കുറ്റം فِيمَا യാതൊന്നിൽ أَخْطَأْتُم നിങ്ങൾ അബദ്ധംചെയ്ത, പിഴച്ച بِهِ അതിൽ, അതിനെപ്പറ്റി وَلَٰكِن പക്ഷേ مَا تَعَمَّدَتْ കരുതിക്കൂട്ടിച്ചെയ്തതാണ് قُلُوبُكُمْ നിങ്ങളുടെ ഹൃദയങ്ങൾ وَكَانَ اللَّهُ അല്ലാഹു ആകുന്നു غَفُورًا പൊറുക്കുന്നവൻ رَحِيمًا കരുണാനിധി

---

ദത്തുമക്കളെ അവരുടെ യഥാർത്ഥ പിതാക്കളോട് ചേർത്തു – ഇന്നയാളുടെ മകൻ, അല്ലെങ്കിൽ മകൾ എന്ന്– വിളിക്കുവാനും, പോറ്റുപിതാക്കളോട് ചേർത്തു വിളിക്കാതിരിക്കുവാനും ഈ വചനം കല്പിക്കുന്നു. എനി, യഥാർത്ഥ പിതാക്കൾ ആരാണെന്നറിയപ്പെടാത്തപക്ഷം അവരെ സഹോദരങ്ങളും 'മൗലാ' (ബന്ധു)ക്കളുമായി ഗണിച്ചുകൊള്ളണമെന്ന് നിർദ്ദേശിക്കുകയും ചെയ്യുന്നു. സത്യവിശ്വാസികളെല്ലാം സഹോദരങ്ങളാണല്ലോ. (إنما المؤمنون اخوة) അതുകൊണ്ട് അങ്ങനെയുള്ളവരെ 'സഹോദരാ' (يا أخى) എന്നോ 'മൗലാ' (يا مولاى) എന്നോ വിളിക്കേണ്ടതാകുന്നു. ഇതനുസരിച്ച് നബി ﷺ സൈദ് (റ)

നോട് ഇപ്രകാരം പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്. انت أخونا ومولانا (നീ നമ്മുടെ സഹോദരനും മൗലായുമാണ്.)

'മൗലാ' (مولى) എന്ന വാക്ക് പല അർത്ഥത്തിലും ഉപയോഗിക്കപ്പെടാറുള്ള ഒരു പദമാകുന്നു. ഇതിന്റെ ബഹുവചനമാണ് 'മവാലീ' (موالى) 'വലാഉ' (ولاء) എന്ന ധാതുവിൽ നിന്നുള്ളതാണത്. കുടുംബബന്ധം (قرابة) എന്നും, അടുപ്പം (قرب) എന്നും അതിനർത്ഥമുള്ളതുകൊണ്ട് കുടുംബപരമായ ബന്ധമുള്ളവർക്കും, അടുത്ത സ്നേഹബന്ധമുള്ളവർക്കും ഈ വാക്ക് ഉപയോഗിക്കാം. ചില പ്രത്യേക കാരണത്താൽ ഉണ്ടാകുന്ന പാർശ്വബന്ധത്തി (قرابة سببية)നും ഇസ്ലാമിൽ അംഗീകരണം നൽകപ്പെട്ടിട്ടുണ്ട്. ഇതിന് 'മുവാലാത്ത്' (موالاة) എന്നും 'മുആഖാത്ത' (مؤاخاة) എന്നും പറയപ്പെടുന്നു. മൈത്രീബന്ധമെന്നും, സാഹോദര്യബന്ധമെന്നും അർത്ഥം. മദീനഃയിൽവെച്ച് മുഹാജിറുകളും അൻസ്വാരികളും തമ്മിലുണ്ടായിരുന്ന ബന്ധം ഇതായിരുന്നു. സ്വത്തവകാശം തുടങ്ങിയ ചില നിയമങ്ങളൊഴിച്ച് മറ്റ് സുഖദുഃഖങ്ങളിൽ അന്യോന്യം പങ്കുകാരാകത്തക്കവണ്ണമുള്ള ഈ കൂട്ടുകെട്ട് എക്കാലത്തും മനുഷ്യർക്കിടയിൽ വളരെ ഉപകാരപ്രദംതന്നെയാണ്. അറബിഗോത്രങ്ങൾക്കിടയിൽ ഇത്തരം 'മുവാലാത്ത്' മുമ്പ് നടപ്പിലുണ്ടായിരുന്നു. അതവർക്ക് സ്വൈരജീവിതവും, പ്രതാപവും, ശക്തിയും നേടിക്കൊടുക്കുകയും ചെയ്തിരുന്നു. ഇതനുസരിച്ചാണ് ചിലപ്പോൾ ആളുകളെക്കുറിച്ച് مولى بنى فلان (ഇന്ന ഗോത്രക്കാരുടെ മൗലാ) എന്ന് പറയപ്പെട്ടുകാണുന്നത്.

മറ്റൊരു തരത്തിലുള്ള 'വലാഉ'ണ് ولاء العتاقة (അടിമത്തത്തിൽനിന്ന് മോചിപ്പിച്ച ബന്ധം). ഒരാളോ ഒരു കുടുംബമോ ഒരു അടിമയെ സ്വതന്ത്രനാക്കി വിട്ടാൽ അവൻ അവന്റെ, അല്ലെങ്കിൽ ആ കുടുംബത്തിന്റെ മൗലയായിത്തീരുന്നു. അതുപോലെത്തന്നെ, ഏതെങ്കിലും ഒരാളുടെ കൈക്ക് ഇസ്ലാമിൽ വന്ന ആളെക്കുറിച്ചും അയാളുടെ മൗലാ എന്ന് പറഞ്ഞുവരാറുണ്ട്. ഇമാം അബൂഹനീഫഃ (റ)യുടെ കുടുംബം ഇസ്ലാമിൽ വന്നപ്പോൾ അവർക്ക് ഇസ്ലാമിലേക്ക് പ്രചോദനം നൽകിയ ആളുകളോട് ചേർത്തു ഇന്നവരുടെ മൗലാക്കൾ എന്ന് പറയപ്പെട്ടിരുന്നു. ഈ വാസ്തവം മനസ്സിലാക്കാത്ത ചിലർ ഈ പ്രയോഗത്തെ തെറ്റിദ്ധരിച്ചു ഇമാം അബൂഹനീഫഃ (റ) അടിമവംശജനായിരുന്നുവെന്ന് ധരിച്ചുപോയിട്ടുണ്ട്.

ചുരുക്കത്തിൽ 'വലാഉ്' എന്ന ധാതുവിൽനിന്നുള്ള 'മൗലാ' എന്ന വാക്ക് പല അർത്ഥത്തിലും ഉപയോഗിക്കപ്പെടാറുണ്ടെന്ന് മനസ്സിലാക്കാം. ഏതർത്ഥത്തിലുള്ള മൗലാ ആയാലും ശരി, അറബികൾക്കിടയിൽ അങ്ങനെ മൗലാ എന്ന് സംബോധന ചെയ്യുന്നതിൽ അഭിമാനമല്ലാതെ– അപമാനമൊന്നും– ഉണ്ടായിരുന്നതുമില്ല. ഈ സമ്പ്രദായത്തെ പ്രോൽസാഹിപ്പിക്കുകയാണ് ഈ വചനം മുഖേന അല്ലാഹു ചെയ്യുന്നത്. കാരണം, അത് പരസ്പരം സ്നേഹബന്ധത്തിനും ഐക്യബോധത്തിനും ഉതകുന്നു. പല സ്വഹാബിമാരുടെയും പേരുകളോടൊപ്പം ഇന്ന ആളുടെ മൗലയാണദ്ദേഹം എന്ന് വിശേഷിപ്പിച്ചുകാണുന്നത് മേൽപറഞ്ഞ അടിസ്ഥാനത്തിലാകുന്നു. ഏത് തരത്തിലുള്ള 'വലാഉ്' –ആയിരുന്നാലും ശരി, അന്യോന്യം ബന്ധപ്പെട്ട ഇരുകക്ഷികൾക്കും ഈ (മൗലാ എന്നുള്ള) പേർ അന്വർത്ഥമാകുമെന്നും അറബികൾ അങ്ങനെ അത് ഉപയോഗിക്കാറുണ്ടെന്നും അറിഞ്ഞിരിക്കുന്നത് ചരിത്രപാരായണം ചെയ്യുന്നവർക്ക് വളരെ ആവശ്യമാകുന്നു.

മറ്റുചില സമുദായങ്ങളെപ്പോലെ അറബികളും തങ്ങളുടെ വംശപരമ്പരയും, കുടുംബപ്പേരും, നിലനിറുത്തുകയും പരിചയപ്പെടുകയും ചെയ്യുന്നത് മുൻപിതാക്കളുടെ പേരുകളിലാകുന്നു. ഇസ്‌ലാമിൽ അംഗീകരിക്കപ്പെട്ടിട്ടുള്ളതും ഈ വഴക്കംതന്നെ. നമ്മുടെ നാട്ടിലേത്പോലെ, ഏതെങ്കിലും പറമ്പിന്റെയോ, പാറയുടെയോ, ഇല്ലത്തിന്റെയോ, തൊടിയുടെയോ മറ്റോ പേരുകളിലല്ല. 'ഇന്ന പിതാമഹന്റെ വംശത്തിൽ ഇന്നിന്ന പിതാക്കളുടെ മകനായ ഇന്നവനാണ് തന്റെ പിതാവ്– അല്ലെങ്കിൽ മാതാവ്– എന്നായിരിക്കും അറബികൾ ഒരാളെ പരിചയപ്പെടുത്തുക. നാമാകട്ടെ, ഏതെങ്കിലും ഒരു തൊടിയുടെയോ മറ്റോ പേര് പറഞ്ഞായിരിക്കും കുടുംബത്തെ പരിചയപ്പെടുത്തുന്നത്. ഇന്ന ആളുടെ മകൻ ഇന്നവൻ എന്നതിന്റെ സ്ഥാനത്ത് ഇന്നേടത്തുവീട്ടിൽ ഇന്നവൻ എന്ന് പറയും. കൂടാതെ, പലപ്പോഴും ഈ വീട്ടുപേർ മാതൃകുടുംബത്തിന്റേതുമായിരിക്കും. മക്കളെ പിതാക്കളോട് ചേർത്തു വിളിക്കണമെന്ന ക്വുർആന്റെ ശാസനക്ക് നിരക്കാത്ത ഈ സമ്പ്രദായം, ഇന്ത്യൻ മുസ്‌ലിംകളിൽ ഇന്നും അവശേഷിപ്പുള്ള പല അനിസ്‌ലാമികാചാരങ്ങളിൽ ഒന്നാകുന്നു. മുസ്‌ലിംകൾ കഴിവതും ഈ നില മാറ്റേണ്ടതുണ്ട്.

'മൗലാ' എന്ന വാക്കിന്റെയും 'വലാഉ'ന്റെയും അർത്ഥവ്യാപ്തിയും പ്രയോഗങ്ങളും ആലോചിക്കാതെയിരുന്നതിനാൽ മുസ്‌ലിംകൾക്കിടയിൽ കടന്നുകൂടിയ ആപത്തുകളും ചില്ലറയല്ല. മുൻകാലങ്ങളിൽ ഇന്ത്യയെപ്പോലെയുള്ള ദൂരരാജ്യങ്ങളിൽ പല മഹാൻമാരുടെ കൈക്കും ഇസ്‌ലാംമതപ്രചാരണം നടന്നപ്പോൾ ഇസ്‌ലാമിനെ ആശ്ലേഷിച്ചിരുന്ന ആളുകളെക്കുറിച്ച്– അതതുദേശത്തെ മതപ്രചാരകരുടെ പേരോട്ചേർത്തുകൊണ്ട്– ഇന്ന ആളുകളുടെ മൗലാക്കൾ എന്ന് പറയപ്പെട്ടിരുന്നു. മുകളിൽ പ്രസ്താവിച്ചതുപോലെയുള്ള ഈ പാർശ്വബന്ധത്തെ കാലക്രമത്തിൽ കുടുംബബന്ധങ്ങളായി ചിലർ ചിത്രീകരിക്കുകയും, തെറ്റിദ്ധരിക്കുകയും ചെയ്തുവന്നു. അങ്ങനെ, തങ്ങൾ ആ മഹാൻമാരുടെ സന്തതികളിൽപെട്ടവരാണെന്ന് പലരും അവകാശപ്പെട്ടു. നൂറുകണക്കിനുള്ള സയ്യിദ്കുടുംബങ്ങളും (തങ്ങമ്മാരും), സിദ്ദീക്വുകളും, ഫാറൂക്വികളും, ആയിരക്കണക്കിനുള്ള ഉഥ്മാനീ കുടുംബങ്ങളുമെല്ലാം ഇന്ത്യയിൽ ഇന്ന് കാണപ്പെടുന്നത് ഇക്കാരണത്താലാകുന്നു. ഈ വംശവാദത്തിൽതന്നെ പല വ്യാജപരമ്പരയും, അവക്കിടയിൽ കക്ഷിവഴക്കുകളും ഉണ്ടായിട്ടുമുണ്ട്. ഇസ്‌ലാമിൽ പുതുതായി പ്രവേശിക്കുന്നവർ– അവർ എത്ര കുലീനകുടുംബത്തിൽപെട്ടവരായിരുന്നുവെങ്കിലും– ഒരു താണതരക്കാരായി ഗണിക്കപ്പെടുന്ന ഒരു ദുഷിച്ച സമ്പ്രദായവും മിക്കവർക്കുമിടയിലും എങ്ങിനെയോ കടന്നുകൂടിയിരിക്കുന്നു. തങ്ങളുടെ പഴയ കുടുംബപ്പേർ മാറ്റിപ്പറയുവാൻ ഇതും ചിലർക്ക് പ്രോൽസാഹനം നൽകിയിരിക്കുന്നു. സ്വന്തം പിതാക്കൾ അയോഗ്യരായതുകൊണ്ടും ചിലർ ഈ നില സ്വീകരിക്കാറുണ്ട്. ഇസ്‌ലാമികദൃഷ്ട്യാ ഇതെല്ലാംതന്നെ വമ്പിച്ച തെറ്റാണെന്ന് പറയേണ്ടതില്ല.

നബി ﷺ പറയുന്നു: 'ജാഹിലിയ്യത്തി'ൽ (ഇസ്‌ലാമിന് മുമ്പുള്ള അജ്ഞാനകാലത്ത്) നിങ്ങളിൽ ഉത്തമന്മാരായുള്ളവർ ഇസ്‌ലാമിലും നിങ്ങളിൽവെച്ച് ഉത്തമൻമാർതന്നെ– അവർ വിജ്ഞാനം നേടിയാൽ' (ബു; മു.) ഒരു ഹദീഥിൽ നബി ﷺ ഇപ്രകാരം പറഞ്ഞതായി കാണാം: 'നിങ്ങളുടെ കുടുംബബന്ധം ചേർക്കുമാറ് (പാലിക്കത്തക്കവണ്ണം) നിങ്ങളുടെ കുടുംബപരമ്പരയിൽ നിന്നും നിങ്ങൾ പഠിച്ചിരിക്കുവിൻ.....' (തി.) വേറൊരു ഹദീഥിൽ ഇങ്ങനെ വന്നിരിക്കുന്നു: അറിഞ്ഞുകൊണ്ട് തന്റെ പിതാവല്ലാത്തവരോട് ചേർത്തിക്കൊണ്ട് (കുടുംബം) വാദിക്കുന്നവൻ അവിശ്വാസിയാകാതിരിക്കയില്ല.' (ഇബ്നുകഥീർ.)

ٱلنَّبِيُّ أَوْلَىٰ بِٱلْمُؤْمِنِينَ مِنْ أَنفُسِهِمْ ۖ وَأَزْوَٰجُهُۥٓ أُمَّهَٰتُهُمْ ۗ وَأُو۟لُوا۟ ٱلْأَرْحَامِ بَعْضُهُمْ أَوْلَىٰ بِبَعْضٍ فِى كِتَٰبِ ٱللَّهِ مِنَ ٱلْمُؤْمِنِينَ وَٱلْمُهَٰجِرِينَ إِلَّآ أَن تَفْعَلُوٓا۟ إِلَىٰٓ أَوْلِيَآئِكُم مَّعْرُوفًا ۚ كَانَ ذَٰلِكَ فِى ٱلْكِتَٰبِ مَسْطُورًا ﴿٦﴾

**《6》 നബി [പ്രവാചകൻ] സത്യവിശ്വാസികളോട് അവരുടെ സ്വന്തം ദേഹങ്ങളെക്കാൾ ബന്ധപ്പെട്ട ആളാകുന്നു; അദ്ദേഹത്തിന്റെ ഭാര്യമാരാകട്ടെ അവരുടെ മാതാക്കളുമാണ്; സത്യവിശ്വാസികളിൽനിന്നും, 'മുഹാജിറു' കളിൽനിന്നും (പരസ്പരം) രക്തബന്ധമുള്ളവർ- അവരിൽ ചിലർ ചിലരോട് -അല്ലാഹുവിന്റെ ഗ്രന്ഥത്തിൽ [നിയമമനുസരിച്ച്] കൂടുതൽബന്ധപ്പെട്ടവരുമാണ്; നിങ്ങൾ നിങ്ങളുടെ ബന്ധുമിത്രങ്ങൾക്ക് സമുചിതമായ വല്ലതും ചെയ്തുകൊടുക്കുന്നതായാലൊഴികെ [അതിന് തടസ്സമില്ല]. ഇപ്പറഞ്ഞത് വേദഗ്രന്ഥത്തിൽ രേഖപ്പെടുത്തപ്പെട്ടതായിരിക്കുന്നു. [സ്ഥിരപ്പെട്ടനിയമമാണ്].**

---

《6》 النَّبِيُّ പ്രവാചകൻ أَوْلَى ഏറ്റം ബന്ധപ്പെട്ടവനാണ് بِالْمُؤْمِنِينَ സത്യവിശ്വാസികളുമായി مِنْ أَنْفُسِهِمْ അവരുടെ ദേഹങ്ങളെ(ആത്മാക്കളെ)ക്കാൾ وَأَزْوَاجُهُ അദ്ദേഹത്തിന്റെ ഭാര്യമാരാകട്ടെ أُمَّهَاتُهُمْ അവരുടെ മാതാക്കളാണ്, ഉമ്മമാരാണ് وَأُولُو الأَرْحَامِ രക്തബന്ധമുള്ളവർ بَعْضُهُمْ അവരിൽ ചിലർ أَوْلَى ഏറ്റം ബന്ധപ്പെട്ടവരാണ് بِبَعْضٍ ചിലരുമായി, ചിലരോട് فِي كِتَابِ اللَّهِ അല്ലാഹുവിന്റെ ഗ്രന്ഥത്തിൽ مِنَ الْمُؤْمِنِينَ സത്യവിശ്വാസികളിൽ നിന്നുള്ള وَالْمُهَاجِرِينَ മുഹാജിറുകളിൽനിന്നും إِلاَّ أَنْ تَفْعَلُوا നിങ്ങൾ ചെയ്യുന്നതായാലല്ലാതെ إِلَى أَوْلِيَائِكُمْ നിങ്ങളുടെ ബന്ധുമിത്രങ്ങളിലേക്ക് مَعْرُوفًا വല്ല സൽക്കാര്യവും, സമുചിതമായതിനെ, സദാചാരമായത് كَانَ ذَلِكَ അതായിരിക്കുന്നു, ആകുന്നു فِي الْكِتَابِ വേദഗ്രന്ഥത്തിൽ مَسْطُورًا രേഖപ്പെടുത്തപ്പെട്ടത്

---

വളരെ പ്രധാനങ്ങളായ നാലഞ്ചുകാര്യങ്ങൾ അല്ലാഹു ഈ ആയത്ത്മുഖേന വിവരിക്കുന്നു:-

1) സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം നബി ﷺ അവരോട് തങ്ങളെക്കാളും- മറ്റാരെക്കാളും -കൂടുതൽ ബന്ധപ്പെട്ട ആളാകുന്നു. (النبى أولى بالمؤمنين من أنفسهم) വളരെ കനത്ത ഒരു യാഥാർത്ഥ്യമാണ് അല്ലാഹു ഇത് മുഖേന ചൂണ്ടിക്കാട്ടുന്നത്. ഏതെല്ലാം വിഷയത്തിലാണ് ഈ ബന്ധം ഉൾക്കൊള്ളുന്നതെന്നൊരു പരിധി നിശ്ചയിച്ചിട്ടില്ല; അതിനാവശ്യവുമില്ല. ഐഹികവും, പാരത്രികവും, മതപരവുമായ എല്ലാ തുറകളിലും അവിടുന്ന് സത്യവിശ്വാസികളുടെ മാതൃകയും, വഴികാട്ടിയും, ഗുണകാംക്ഷിയുമാണ്. ഓരോരുത്തനും തന്റെ ദേഹത്തെക്കാൾ തിരുമേനിയെ മാനിക്കണം, സ്നേഹിക്കണം, അവിടുത്തെ ആവശ്യത്തിനും തീരുമാനത്തിനും പ്രാധാന്യം നൽക

ണം, അവിടുത്തെ ദേഹത്തിനും, മാനത്തിനും മുൻഗണന നൽകണം, അവിടുത്തെ കൽപ നകൾക്കോ നടപടി ക്രമങ്ങൾക്കോ യോജിക്കാത്തതൊന്നും സ്വീകരിച്ചുകൂടാ, ഇതെല്ലാം അതിന്റെ അർത്ഥവ്യാപ്തിയിൽ ഉൾപ്പെടുന്നു. സ്വഹാബികളുടെ ചര്യകൾ ഇതിന് സാക്ഷ്യം വഹിക്കുന്നു. മനുഷ്യന്റെ ഐഹികവും, പാരത്രികവുമായ നന്മതിന്മകളെ ഒന്നൊഴിയാതെ വിവരിച്ചുതരുന്നതും, അങ്ങേഅറ്റത്തെ വാൽസല്യത്തോടും കൃപയോ ടുംകൂടി ശാശ്വതമോക്ഷത്തിലേക്ക് മാർഗദർശനം നൽകുന്നതും, കാലാകാല ശിക്ഷയിൽ നിന്ന് വിമുക്തരാകുന്നതിനുള്ള താക്കീതുകൾ കാലേക്കൂട്ടി നൽകുന്നതും അല്ലാഹു വിന്റെ റസൂലായ തിരുമേനിയല്ലാതെ മറ്റാരാണ്?! സത്യവിശ്വാസികൾക്ക് നബി തിരു മേനി ﷺ യോടുള്ള കടപ്പാടെന്താണെന്നും, തിരുമേനി സത്യവിശ്വാസികളുമായി എത്ര മാത്രം ബന്ധപ്പെട്ട ആളാണെന്നും മനസ്സിലാക്കുന്നതിന് ക്വുർആനിൽ ധാരാളം തെളി വുകൾ കാണാം. വിശേഷിച്ചും ഈ സൂറത്തിലെ പല വചനങ്ങളും പ്രത്യേകം ശ്രദ്ധേയ മാകുന്നു. ധാരാളം ഹദീഥുകളും ഈ വിഷയകമായി ഉദ്ധരിക്കുവാനുണ്ട്. ഉദാഹരണ ത്തിന് മാത്രം ചിലത് ഇവിടെ സ്മരിക്കുക:

നബി ﷺ പറയുന്നു: 'എന്റെ ദേഹം യാതൊരുവന്റെ കൈവശമാണോ അവൻ തന്നെ സത്യം! നിങ്ങളിൽ ഒരാൾക്ക് അവന്റെ ദേഹത്തെക്കാളും അവന്റെ ധനത്തെക്കാളും, സന്താനങ്ങളെക്കാളും, എല്ലാ മനുഷ്യരെക്കാളും കൂടുതൽ ഇഷ്ടപ്പെട്ടവൻ ഞാനായി ത്തീരുന്നത്വരെ അവൻ സത്യവിശ്വാസിയാകുകയില്ല.' ഉമർ (റ) ഒരിക്കൽ തിരുമേനി യോട് പറഞ്ഞു: 'എന്റെ ദേഹം ഒഴിച്ച് മറ്റെല്ലാവരെക്കാളും എനിക്ക് ഇഷ്ടപ്പെട്ട ആൾ അങ്ങുന്നാകുന്നു.' തിരുമേനി പറഞ്ഞു: 'ഇല്ല– ഉമറേ– തനിക്ക് തന്നെക്കാളും ഇഷ്ടപ്പെ ട്ടവൻ ഞാനായിരിക്കാതെ ഒക്കുകയില്ല.' അദ്ദേഹത്തിന് കാര്യത്തിന്റെ ഗൗരവം മനസ്സി ലായി. അദ്ദേഹം പറഞ്ഞു: 'അല്ലാഹുവിന്റെ റസൂലേ! അല്ലാഹു തന്നെയാണ! നിശ്ചയ മായും അങ്ങുന്ന് എല്ലാവരെക്കാളും അധികം എനിക്ക് ഇഷ്ടപ്പെട്ടവനാകുന്നു– എന്റെ സ്വന്തം ദേഹത്തെക്കാൾപോലും!' തിരുമേനി പറഞ്ഞു: **الآن ياعمر** (ഇപ്പോൾ ശരി– ഉമറേ) നബി ﷺ ഒരിക്കൽ ഇപ്രകാരം പ്രസ്താവിച്ചതായി അബൂഹുറയ്റഃ (റ) നിവേദനം ചെയ്യുന്നു: 'ഏതൊരു സത്യവിശ്വാസിയും തന്നെ, ഇഹത്തിലും പരത്തിലും ഞാനവ നോട് മനുഷ്യരിൽവെച്ച് ഏറ്റവും ബന്ധപ്പെട്ടവനല്ലാതില്ല. വേണമെങ്കിൽ (ഇതിന് തെളി വായി) **النبى أولى بالمؤمنين من أنفسهم** (നബി സത്യവിശ്വാസികളോട് അവരുടെ സ്വന്തം ദേഹ ങ്ങളെക്കാൾ ബന്ധപ്പെട്ടവനാകുന്നു) എന്ന ആയത്ത് ഓതിക്കൊള്ളുക. ആകയാൽ, ഏതെ ങ്കിലും ഒരു സത്യവിശ്വാസി വല്ല ധനവും വിട്ട് (മരിച്ചു) പോകുന്നപക്ഷം, അവന്റെ അവ കാശികൾ ആരായാലും ശരി അതവർ അനന്തരമെടുത്തുകൊള്ളട്ടെ. ആരെങ്കിലും കടമോ അഗതികളെ (സന്താനങ്ങൾ മുതലായ പ്രാരാബ്ധങ്ങളെ)യോ വിട്ടുപോകുന്നപക്ഷം എന്റെ അടുക്കൽ വരട്ടെ. ഞാനവന്റെ മൗലാ (ബന്ധു)യാകുന്നു.' മറ്റൊരു നിവേദന ത്തിലെ വാചകം: 'സത്യവിശ്വാസികളിൽ ആരെങ്കിലും മരിക്കുകയും കടം ബാക്കി വെക്കു കയും ചെയ്യുന്നതായാൽ, അത് വീട്ടുന്നത് എന്റെ ബാധ്യതയാണ്. ധനം വിട്ടുപോയാൽ അതവന്റെ അവകാശികൾക്കുമാകുന്നു' എന്നാണ്. ഇസ്‌ലാമിന് വിജയങ്ങൾ കൈവരി കയും, 'ഗനീമത്ത്' സ്വത്തുക്കൾ ലഭിച്ചുകൊണ്ടിരിക്കയും ചെയ്ത അവസരത്തിലാണ് തിരുമേനി ഈ പ്രഖ്യാപനം ചെയ്തത്. (ഈ ഹദീഥുകളെല്ലാം തന്നെ ബുഖാരിയിലും മറ്റും കാണാം.)

2) നബി തിരുമേനി ﷺ യുടെ പത്നിമാർ സത്യവിശ്വാസികളുടെ മാതാക്കളാകുന്നു. (**وأزواجه أمهاتهم**) അഥവാ, മാതാക്കളെപ്പോലെ അവരെ ആദരിക്കുകയും ബഹുമാനിക്കു കയും ചെയ്യണം. തിരുമേനിക്ക് ശേഷം അവരെ ആർക്കും വിവാഹം ചെയ്യാനും പാടു

ള്ളതല്ല. പക്ഷേ, പർദ്ദ ആചരിക്കുന്നതിൽ അവർ മറ്റുള്ള സ്ത്രീകളെപ്പോലെത്തന്നെ. 53-ാം വചനം നോക്കുക. നബി ﷺ യുടെ ഭാര്യമാരെ സംബന്ധിച്ച പല വിഷയങ്ങളും ഈ സൂറത്തിൽ താഴെ കാണാവുന്നതാണ്.

3) രക്തച്ചാർച്ചയുള്ള കുടുംബങ്ങൾ തമ്മിലാണ് കൂടുതൽ ബന്ധമുള്ളത്. മദീനഃ ഹിജ്റയെത്തുടർന്ന് മക്കഃയിൽ നിന്ന് ഹിജ്റഃ വന്ന സ്വഹാബികളും, മദീനയിലെ 'അൻസ്വാരി' കളാകുന്ന സ്വഹാബികളും തമ്മിൽ ഒരു പ്രത്യേക സാഹോദര്യബന്ധം സ്ഥാപിക്കപ്പെട്ടിരുന്നുവല്ലോ. ഹിജ്റഃയുടെയും, മതസാഹോദര്യത്തിന്റെയും അടിസ്ഥാനത്തിലായിരുന്നു അത്. ഇസ്ലാമിലെ അനന്തരാവകാശനിയമം അന്ന് നടപ്പാക്കപ്പെട്ടിട്ടുണ്ടായിരുന്നില്ല. പ്രസ്തുതബന്ധം അനുസരിച്ച് മുഹാജിറുകൾക്ക് അൻസ്വാരികളുടെ സ്വത്തിൽ അനന്തരാവകാശംപോലും നൽകപ്പെട്ടിരുന്നു. وأولو الأرحام بعضهم أولى ببعض (രക്തബന്ധമുള്ളവർ പരസ്പരം കൂടുതൽ ബന്ധപ്പെട്ടവരാണ്) എന്ന വാക്യം ഇത്തരത്തിലുള്ള അനന്തരാവകാശ സമ്പ്രദായത്തെ നിറുത്തലാക്കുകയും സ്വത്തവകാശത്തിനുള്ള അർഹത കുടുംബബന്ധമാണെന്ന് വ്യക്തമാക്കുകയും ചെയ്യുന്നു في كتاب الله (അല്ലാഹുവിന്റെ ഗ്രന്ഥത്തിൽ- അഥവാ നിയമപ്രകാരം) എന്ന വാക്ക് ഈ നിയമത്തിന് സ്ഥിരത നൽകുകയും ചെയ്യുന്നു. من المؤمنين والمهاجرين (സത്യവിശ്വാസികളിൽ നിന്നും മുഹാജിറുകളിൽ നിന്നും- അഥവാ മതവിഷയത്തിൽ സ്വരാജ്യം ത്യജിച്ച് അഭയാർത്ഥികളായി വന്നവരിൽ നിന്നും-) എന്ന് പറഞ്ഞത് ശ്രദ്ധേയമാണ്. ഹിജ്റഃയുടെയോ മതത്തിന്റെയോ പേരിലുള്ള മൈത്രീബന്ധം നിമിത്തം ഇനിമേലിൽ സ്വത്തവകാശമില്ലെന്ന സൂചന ഇതിൽ കാണാം. ഒരു മുസ്ലിമിന്റെ സ്വത്തവകാശം ലഭിക്കുന്നതിന് അയാളുമായുള്ള കുടുംബബന്ധത്തിന് പുറമെ മതവിശ്വാസത്തിലും യോജിക്കേണ്ടതുണ്ടെന്നും ഈ വാക്കിൽ നിന്ന് ധ്വനിക്കുന്നു. ഇത് ഒരു ഹദീഥിൽ നബി ﷺ ഇങ്ങനെ വ്യക്തമാക്കിയിട്ടുമുണ്ട്: لا يرث المسلم الكافر ولا الكافر المسلم – متفق عليه (മുസ്ലിം കാഫിറിനെയും- അവിശ്വാസിയെയും- കാഫിർ മുസ്ലിമിനെയും അനന്തരമെടുക്കുകില്ല.- (ബു; മു.)

4) രക്തബന്ധമില്ലാത്ത ബന്ധുക്കൾക്ക് -അവർ സത്യവിശ്വാസികളോ, മുഹാജിറുകളോ, മറ്റുതരത്തിൽ മൈത്രിയുള്ളവരോ എന്ന നിലക്ക്- വസ്വിയ്യത്തായോ മറ്റ് വിധത്തിലോ വല്ല ഉപകാരവും ചെയ്യുന്നതിന് ഈ നിയമം ഒരിക്കലും തടസ്സമാകുന്നില്ല (الا ان تفعلوا إلى أوليائكم معروفا) അനന്തരാവകാശികളെന്ന നിലക്ക് നിയമപരമായ അവകാശമൊന്നും അവർക്കില്ലന്ന് മാത്രം. നിയമപരമായി സ്വത്തവകാശത്തിന് അർഹരായ കുടുംബാംഗങ്ങൾക്ക് വസ്വിയ്യത്തിന്റെ ആവശ്യം സാധാരണമായി നേരിടുന്നില്ല. അതുകൊണ്ട് ഹദീഥിൽ അത് വിരോധിക്കപ്പെട്ടിട്ടുമുണ്ട്. എനി വല്ല പ്രത്യേക പരിതഃസ്ഥിതിയിലും അവകാശികളിൽ ചിലർക്ക് പ്രത്യേകം വസ്വിയ്യത്ത് ചെയ്യേണ്ടതുണ്ടെങ്കിൽ അത് മറ്റുള്ള അവകാശികളുടെ അനുമതിയോടുകൂടി ചെയ്യാവുന്നതുമാണ്.

5) ഇത് വേദഗ്രന്ഥത്തിൽ രേഖപ്പെടുത്തപ്പെട്ട നിയമമാകുന്നു.(كان ذلك في الكتاب مسطورا) അപ്പോൾ വേദഗ്രന്ഥത്തിൽ വിശ്വസിക്കുന്ന ഏവർക്കും ഈ നിയമത്തിൽ ഒരു ഭേദഗതിയും ഒരിക്കലും വരുത്തുവാൻ നിവൃത്തിയില്ല; ഖണ്ഡിതമായ നിയമമാണത്. 'മരുമക്കത്തായ'ക്കാരും, സാക്ഷാൽ സ്വത്തിനവകാശികളായ ആളുകൾക്കും മുഴുവനായോ ഭാഗികമായോ -സ്വത്ത് ലഭിക്കാതിരിക്കാൻ കൃത്രിമ രേഖകളോ കൈമാറ്റമോ നടത്തുന്നവരും അല്ലാഹുവിന്റെ ഈ നിയമത്തെ പ്രത്യക്ഷത്തിൽ ലംഘിക്കുകയാണ് ചെയ്യുന്നത്. ഇത്രയും ഊന്നിപ്പറഞ്ഞ ഈ നിയമം പുറംതള്ളുന്നവർ അവന്റെ കടുത്ത ശിക്ഷക്ക് തികച്ചും അർഹരായിരിക്കുകതന്നെ ചെയ്യും. അല്ലാഹു രക്ഷിക്കട്ടെ. ആമീൻ.

وَإِذْ أَخَذْنَا مِنَ ٱلنَّبِيِّـۧنَ مِيثَـٰقَهُمْ وَمِنكَ وَمِن نُّوحٍ وَإِبْرَٰهِيمَ وَمُوسَىٰ وَعِيسَى ٱبْنِ مَرْيَمَ ۖ وَأَخَذْنَا مِنْهُم مِّيثَـٰقًا غَلِيظًا ﴿٧﴾

**《7》 (നബിയേ) പ്രവാചകൻമാരിൽനിന്ന്- നിന്നിൽനിന്നും, നൂഹ്, ഇബ്റാഹീം, മൂസാ, മർയമിന്റെ മകൻ ഈസാ എന്നിവരിൽനിന്നും തന്നെ- നാം തങ്ങളുടെ ഉറപ്പ് വാങ്ങിയ സന്ദർഭം (ഓർക്കുക)! അവരിൽനിന്ന് നാം ഗൗരവപ്പെട്ട ഉറപ്പ് വാങ്ങുകയും ചെയ്തിരിക്കുന്നു.**

لِّيَسْـَٔلَ ٱلصَّـٰدِقِينَ عَن صِدْقِهِمْ ۚ وَأَعَدَّ لِلْكَـٰفِرِينَ عَذَابًا أَلِيمًا ﴿٨﴾

**《8》 സത്യവാൻമാരോട് അവരുടെ സത്യതയെക്കുറിച്ച് അവന് (അല്ലാഹുവിന്) ചോദ്യം ചെയ്യാൻ വേണ്ടിയാകുന്നു (അത്). അവിശ്വാസികൾക്ക് അവൻ വേദനയേറിയ ശിക്ഷ ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു.**

---

《7》 وَإِذْأَخَذْنَا നാം വാങ്ങിയ (എടുത്ത) സന്ദർഭം مِنَ النَّبِيِّينَ നബിമാരിൽനിന്ന് مِيثَاقَهُمْ അവരുടെ ഉറപ്പ്, ഉടമ്പടി وَمِنْكَ നിന്നിൽനിന്നും وَمِنْ نُوحٍ നൂഹിൽനിന്നും وَإِبْرَاهِيمَ ഇബ്റാഹീമിൽനിന്നും وَمُوسَى മൂസായിൽനിന്നും وَعِيسَى ഈസായിൽനിന്നും ابْنِ مَرْيَمَ മർയമിന്റെ മകനായ وَأَخَذْنَا നാം വാങ്ങുകയും ചെയ്തു مِنْهُمْ അവരിൽ നിന്ന് مِيثَاقًا ഉറപ്പ് غَلِيظًا ഗൗരവപ്പെട്ട, ശക്തമായ 《8》 لِيَسْأَلَ അവൻ ചോദിക്കുവാൻ (ചോദ്യം ചെയ്യാൻ) الصَّادِقِينَ സത്യവാൻമാരോട് عَنْ صِدْقِهِمْ അവരുടെ സത്യത്തെ (സത്യതയെ)പ്പറ്റി وَأَعَدَّ അവൻ ഒരുക്കുകയും ചെയ്തിരിക്കുന്നു لِلْكَافِرِينَ അവിശ്വാസികൾക്ക് عَذَابًا أَلِيمًا വേദനയേറിയ ശിക്ഷ

---

നബിമാരിൽനിന്നും അല്ലാഹു വാങ്ങിയ ഈ ഉറപ്പിനെ- കരാറിനെ ഇവിടെ വിശദീകരിച്ചിട്ടില്ലെങ്കിലും, സൂ: ആലുഇംറാനിലും മറ്റും 'പ്രസ്താവിച്ചിട്ടുള്ളതിൽനിന്ന് നമുക്കത് ഏതാണ്ട് മനസ്സിലാക്കുവാൻ കഴിയും. അല്ലാഹു പറയുന്നു: وَإِذْ أَخَذَ اللهُ مِيثَاقَ النَّبِيِّينَ ...... قَالُوا أَقْرَرْنَا - ال عمران:٨١ (സാരം: നിങ്ങൾക്ക് വല്ല വേദഗ്രന്ഥമോ, വിജ്ഞാനമോ ഞാൻ നൽകുകയും, പിന്നീട് നിങ്ങളുടെ വശമുള്ളതിനെ സത്യമായി സ്ഥാപിക്കുന്ന ഏതെങ്കിലും റസൂൽ നിങ്ങൾക്ക് വരുകയും ചെയ്യുന്ന പക്ഷം, നിങ്ങൾ നിശ്ചയമായും അദ്ദേഹത്തിൽ വിശ്വസിക്കുകയും അദ്ദേഹത്തെ സഹായിക്കുകയും ചെയ്യണമെന്ന് അല്ലാഹു നബിമാരോട് കരാറു വാങ്ങിയ സന്ദർഭം.(*) അവൻ പറഞ്ഞു 'നിങ്ങൾ സമ്മതിക്കുകയും അതിന്റെ മേൽ എന്നോടുള്ള ഉത്തരവാദിത്ത ഭാരം

---

***(*) (ഗ്രന്ഥകർത്താവിന്റെ ഈ പരാമർശത്തെ സന്ദർഭത്തിൽ നിന്ന് അടർത്തിയെടുത്ത് സൂറ: ആലു ഇംറാനിലെ 81-ാം സൂക്തത്തിലും ഇവിടെയും പറഞ്ഞ കരാറുകൾ ഒന്നുതന്നെയാണെന്നും. ഇത് തന്നെയാണ് ബഹു: അമാനി മൗലവിയുടെ അഭിപ്രായമെന്നും പൊതുജനങ്ങളെ തെറ്റിദ്ധരിപ്പിക്കുവാൻ ഖാദിയാനികൾ സാധാരണ ശ്രമം നടത്താറുണ്ട്. ഖാദിയാനി പ്രവാചകത്വം സ്ഥാപിക്കുവാൻ ഇക്കൂട്ടർ ചെയ്തുവരാറുള്ള ദുർവ്യാഖ്യാനങ്ങളിൽ ഒന്നുമാത്രമാണിത്. സൂറഃ ആലുഇംറാനിലെ 81-ാം സൂക്തത്തിന്റെ അർത്ഥവും അതിന് അമാനി മൗലവി നൽകിയ വിവരണവും പരിശോധിക്കുക.***

ഏറ്റെടുക്കുകയും ചെയ്തുവോ?!' അവൻ പറഞ്ഞു: 'ഞങ്ങൾ സമ്മതിച്ചിരിക്കുന്നു' (ആലുഇംറാൻ 81) ഏഴാം വചനത്തിൽ പ്രത്യേകം എടുത്തുപറഞ്ഞ അതേ അഞ്ച് പ്രവാചകൻമാരോട് കൽപിച്ച വസ്വിയ്യത്തായിക്കൊണ്ട് സൂറഃ ശൂറാ 13 ൽ ഇങ്ങിനെ പറയുന്നു. أن أقيموا الدين ولا تتفرقوا فيه (നിങ്ങൾ മതത്തെ നിലനിറുത്തുവിൻ, അതിൽ ഭിന്നിക്കരുത്).

അല്ലാഹു നബിമാർക്ക് 'രിസാലത്താ'കുന്ന ദിവ്യദൗത്യം നൽകുന്നതുതന്നെ കരാറാണ് എന്ന് പറയാം, അത് ശരിക്കും നിറവേറ്റാൻ അവർ ബാധ്യസ്ഥരാണല്ലോ. അതവർ നിർവ്വഹിക്കുമെന്ന് ഏറ്റുപറയുമ്പോൾ ആ ബാധ്യത കൂടുതൽ ഗൗരവപ്പെടുകയും ചെയ്യുന്നു.

'പ്രവാചകന്മാരിൽനിന്ന് കരാർ വാങ്ങി' എന്ന് ആദ്യം പൊതുവിൽ പറഞ്ഞശേഷം അഞ്ച് പ്രവാചകൻമാരുടെ പേർ പ്രത്യേകം അല്ലാഹു ഇവിടെ എടുത്തുപറഞ്ഞിരിക്കയാണ്. അല്ലാഹുവിങ്കലും, ലോകചരിത്രത്തിലും അവർക്കുള്ള പ്രത്യേക പദവിയാണത് കുറിക്കുന്നത്. അതുകൊണ്ട്തന്നെയാണ് ഈ അഞ്ച് പ്രവാചകവര്യൻമാർക്ക് أولو العزم (ദൃഢചിത്തതയുള്ളവർ) എന്ന കീർത്തിനാമം ലഭിച്ചിരിക്കുന്നതും. നൂഹ് (അ) , ഇബ്റാഹീം (അ), മൂസാ (അ), ഈസാ (അ) എന്നീ നബിമാരുടെ പേരുകൾ അവരുടെ കാലക്രമം അനുസരിച്ചുതന്നെ അല്ലാഹു പ്രസ്താവിച്ചു. എന്നാൽ, ഏറ്റവും ഒടുവിലത്തെ പ്രവാചകവര്യനായ മുഹമ്മദ് തിരുമേനിﷺ യുടെ പേര് പറഞ്ഞിട്ടില്ല. 'നിന്നിൽനിന്നും' (ومنك) എന്ന വാക്കിലൂടെ സംബോധനാരൂപത്തിൽ- ഒന്നാമനായിത്തന്നെ- എടുത്തുപറഞ്ഞിരിക്കുകയാണ്. പ്രവാചകന്മാരിൽ വെച്ച് നബി തിരുമേനി ﷺ ക്കുള്ള ഏറ്റവും ഉൾകൃഷ്ട പദവിയെ ഇത് സൂചിപ്പിക്കുന്നു. പ്രവാചകൻമാർ തങ്ങളുടെ കൃത്യം നിറവേറ്റുന്നതിലും, സമുദായങ്ങൾ തങ്ങളുടെ കടമ നിർവ്വഹിക്കുന്നതിലും സത്യത പാലിച്ചിട്ടുണ്ടോ എന്ന് അല്ലാഹു പരിശോധിക്കുകയും, അതിനെപ്പറ്റി കിയാമത്ത്നാളിൽ ചോദ്യം ചെയ്യുകയും ചെയ്യുന്നതിനെക്കുറിച്ചും, പ്രവാചകൻമാരുടെ ദൗത്യത്തിൽ വിശ്വസിക്കാത്തവർക്കുണ്ടാകുന്ന ശിക്ഷയെക്കുറിച്ചും ഉള്ള താക്കീതാണ് 8-ാം വചനത്തിലുള്ളത്. فَلَنَسْأَلَنَّ الَّذِينَ أُرْسِلَ إِلَيْهِمْ وَلَنَسْأَلَنَّ الْمُرْسَلِينَ (الأعراف-٦) (യാതൊരു കൂട്ടരിലേക്ക് റസൂൽ അയക്കപ്പെട്ടിരിക്കുന്നുവോ അവരോട് നിശ്ചയമായും നാം ചോദ്യം ചെയ്യും. റസൂലായി അയക്കപ്പെട്ടവരോടും നിശ്ചയമായും നാം ചോദ്യം ചെയ്യും. (സൂ: അഅ്റാഫ് 6.)

## വിഭാഗം - 2

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ ٱذْكُرُواْ نِعْمَةَ ٱللَّهِ عَلَيْكُمْ إِذْ جَآءَتْكُمْ جُنُودٌ فَأَرْسَلْنَا عَلَيْهِمْ رِيحًا وَجُنُودًا لَّمْ تَرَوْهَا ۚ وَكَانَ ٱللَّهُ بِمَا تَعْمَلُونَ بَصِيرًا ﴿٩﴾

**《9》 ഹേ, വിശ്വസിച്ചിട്ടുള്ളവരേ! നിങ്ങളുടെമേൽ അല്ലാഹു അനുഗ്രഹം ചെയ്തതിനെ ഓർക്കുവിൻ; അതായത്; നിങ്ങളുടെ അടുക്കൽ കുറെ സൈന്യങ്ങൾ വരുകയും, എന്നിട്ട് നാം അവരിൽ ഒരു (ശക്തിമത്തായ) കാറ്റിനെയും, നിങ്ങൾ കണ്ടിട്ടില്ലാത്ത കുറെ സൈന്യങ്ങളെയും അയക്കുകയും ചെയ്ത സന്ദർഭം. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെപ്പറ്റി അല്ലാഹു കണ്ടറിയുന്നവനായിരുന്നു.**

يَا أَيُّهَا الَّذِينَ آمَنُوا ﴿9﴾ വിശ്വസിച്ചിട്ടുള്ളവരെ اذْكُرُوا നിങ്ങൾ ഓർക്കുവിൻ نِعْمَةَ اللَّهِ അല്ലാഹുവിന്റെ അനുഗ്രഹം عَلَيْكُمْ നിങ്ങളുടെമേൽ إِذْ جَاءَتْكُمْ നിങ്ങളുടെ അടുക്കൽ വന്നപ്പോൾ جُنُودٌ ചില സൈന്യങ്ങൾ, കുറെ പട്ടാളങ്ങൾ فَأَرْسَلْنَا എന്നിട്ട് നാം അയച്ചു عَلَيْهِمْ അവരിൽ, അവരുടെമേൽ رِيحًا ഒരു കാറ്റ് وَجُنُودًا ചില സൈന്യങ്ങളെയും لَمْ تَرَوْهَا നിങ്ങൾ കാണാത്ത وَكَانَ اللَّهُ അല്ലാഹു ആകുന്നു بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി بَصِيرًا കാണുന്നവൻ, കണ്ടറിയുന്നവൻ

---

ഖൻദക്വ് (خندق) യുദ്ധത്തിൽ സത്യവിശ്വാസികൾക്ക് അല്ലാഹു ചെയ്തുകൊടുത്ത മഹത്തായ ഒരനുഗ്രഹത്തെ അനുസ്മരിപ്പിക്കുന്നതാണ് ഈ വചനം. മദീനഃയിലെ യഹൂദരും, ക്വുറൈശികളടക്കമുള്ള പല അറബിഗോത്രങ്ങളും പരസ്പരം സഖ്യം സ്ഥാപിച്ചുകൊണ്ട് തയ്യാറാക്കിയതും, പതിനായിരത്തിലധികം വരുന്നതുമായ ഒരു വമ്പിച്ച സേനയെ മുസ്‌ലിംകൾ നേരിടേണ്ടിവന്ന ഒരു യുദ്ധമായിരുന്നു അത്. മുസ്‌ലിംകളാകട്ടെ, മൂവ്വായിരം മാത്രമായിരുന്നു. ഉഹ്ദ് യുദ്ധം കഴിഞ്ഞ പിറ്റേകൊല്ലം -ഹിജ്റഃ അഞ്ചാംകൊല്ലം- ഉണ്ടായ ഈ യുദ്ധത്തിൽ നടന്ന പല സംഭവങ്ങളെക്കുറിച്ചും ഈ സൂറത്തിൽ പ്രതിപാദിക്കുന്നുണ്ട്. ശത്രുസേന പല കക്ഷികൾ ചേർന്നതാകകൊണ്ട് ഈ യുദ്ധത്തിന് 'അഹ്സ്വാബ്' യുദ്ധം (غزوة الأحزاب)- അഥവാ പല സൈന്യസംഘങ്ങളും പങ്കെടുത്ത യുദ്ധം- എന്നും, ശത്രുക്കൾ മദീനയിൽ പ്രവേശിക്കുവാൻ സാധ്യതയുള്ള പ്രദേശങ്ങളിൽകൂടി മുസ്‌ലിംകൾ വമ്പിച്ച ഒരു 'ഖൻദക്വ്' (കിടങ്ങ്) കുഴിച്ചിരുന്നതുകൊണ്ട് 'ഖൻദക്വ്' യുദ്ധമെന്നും ഇതിന് പേർ പറയപ്പെടുന്നു. ഈ ഖൻദക്വ് കുഴിക്കുന്നതിൽ മുസ്‌ലിംകൾ ചെയ്ത ത്യാഗങ്ങളും, നബി തിരുമേനി ﷺ വിശപ്പ്നിമിത്തം വയറ്റത്ത് കല്ല്വെച്ചു കെട്ടിക്കൊണ്ടും മറ്റും അതിൽ വഹിച്ച പങ്കും ചരിത്രപ്രസിദ്ധമാണ്. യുദ്ധത്തിൽ കിടങ്ങ് നിർമിക്കുന്ന ഏർപ്പാട് അറബികൾക്ക് അപരിചിതമായിരുന്നു. പേർഷ്യക്കാരനായിരുന്ന സൽമാൻ (سلمان الفارسى) എന്ന സ്വഹാബിയുടെ നിർദ്ദേശപ്രകാരമാണ് തിരുമേനി കിടങ്ങ് നിർമിക്കാൻ തീരുമാനിച്ചത്.

ശത്രുക്കൾ കിടങ്ങിന്റെ മറുവശത്തായി മദീനഃയെ കുറെ ദിവസത്തോളം ഉപരോധം ചെയ്തുകൊണ്ടിരുന്നു. മുസ്‌ലിംകളാകട്ടെ- താഴെ ആയത്തുകളിൽ കാണാവുന്നതുപോലെ -പലതരത്തിലുള്ള കഷ്ടതകളും പരീക്ഷണങ്ങളും അനുഭവിച്ചുകൊണ്ടിരിക്കുകയാണ്. അങ്ങനെയിരിക്കെ, അതിശൈത്യവും, കൂരിരുട്ടും നിറഞ്ഞ ഒരു രാത്രിയിൽ അല്ലാഹു ഒരു കൊടുങ്കാറ്റ് നിയോഗിച്ചു. ശത്രുക്കളുടെ മുഖത്തും കണ്ണിലും മണ്ണ് നിറഞ്ഞു. തമ്പുകൾ പറന്നുപോയി. തീ കെട്ടുകളഞ്ഞു. വെപ്പുപാത്രങ്ങൾ മറിഞ്ഞുവീണു. കുതിരകൾ അലറിപ്പാഞ്ഞു. ചരൽമഴ വർഷിച്ചു. കൂട്ടനിലവിളിയായി. ചുരുക്കിപ്പറഞ്ഞാൽ ശത്രുക്കൾ അങ്ങേഅറ്റം ഭയവിഹ്വലരായി. അവരുടെ സംഘം ഛിന്നഭിന്നമായി സ്ഥലം വിട്ടു. മുസ്‌ലിംകൾക്ക് രക്ഷ ലഭിക്കുകയും ചെയ്തു. الحمد لله

'നിങ്ങൾ കാണാത്ത സൈന്യങ്ങളും' (وجنودا لم تروها) എന്ന് പറഞ്ഞത് മലക്കുകളെക്കുറിച്ചാകുന്നു. ഈ കാറ്റിലും , അതിനെത്തുടർന്നുണ്ടായ സംഭവവികാസങ്ങളിലും മലക്കുകൾക്കും, അവരുടെ അദൃശ്യമായ പ്രവർത്തനങ്ങൾക്കും പങ്കുണ്ടായിരുന്നുവെന്ന് സാരം. 'നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെപ്പറ്റി അല്ലാഹു കണ്ടറിയുന്നവനായിരുന്നു' (وكان الله بما تعملون بصيرا) എന്ന വാക്യം സത്യവിശ്വാസികൾക്ക് വമ്പിച്ച ഒരു സന്തോഷവാർത്തകൂടി ഉൾക്കൊള്ളുന്നതാണ്. അവർ അനുഭവിച്ച വിഷമങ്ങളും, അവർ വരിച്ച

ത്യാഗങ്ങളും അല്ലാഹു ശരിക്കും കണ്ടറിഞ്ഞിട്ടുണ്ട്. അതിന് അവൻ തക്ക പ്രതിഫലം നൽകുകതന്നെ ചെയ്യും എന്ന് സാരം. യുദ്ധത്തിന്റെ സംക്ഷിപ്ത രൂപം ആദ്യം പ്രസ്താവിച്ചശേഷം അതിലെ ചില വശങ്ങളെ താഴെ ആയത്തുകളിൽ പ്രത്യേകം എടുത്ത് വിവരിക്കുന്നു:-

إِذْ جَآءُوكُم مِّن فَوْقِكُمْ وَمِنْ أَسْفَلَ مِنكُمْ وَإِذْ زَاغَتِ ٱلْأَبْصَـٰرُ وَبَلَغَتِ ٱلْقُلُوبُ ٱلْحَنَاجِرَ وَتَظُنُّونَ بِٱللَّهِ ٱلظُّنُونَا۠ ﴿١٠﴾

**﴾10﴿ അതായത്, അവർ [ആ സൈന്യങ്ങൾ] നിങ്ങളുടെ മുകളിൽകൂടിയും, താഴ്ഭാഗത്ത്കൂടിയും നിങ്ങളുടെ അടുക്കൽ വന്നപ്പോൾ! കണ്ണുകൾ നില തെറ്റിപ്പോകുകയും, ഹൃദയങ്ങൾ തൊണ്ടകളിൽ [കണ്ഠനാളങ്ങളിൽ] എത്തുകയും ചെയ്തപ്പോൾ!! നിങ്ങൾ അല്ലാഹുവിനെക്കുറിച്ച് പല (തെറ്റ്) ധാരണകൾ ധരിച്ചുകൊണ്ടിരിക്കയും (ചെയ്തപ്പോൾ)!!**

هُنَالِكَ ٱبْتُلِىَ ٱلْمُؤْمِنُونَ وَزُلْزِلُوا۟ زِلْزَالًا شَدِيدًا ﴿١١﴾

**﴾11﴿ അവിടെവെച്ച് സത്യവിശ്വാസികൾ പരീക്ഷണം ചെയ്യപ്പെടുകയും, അവർ കഠിനമായ വിറ വിറപ്പിക്കപ്പെടുകയും ചെയ്തു.**

---

﴾10﴿ إِذْجَاءُوكُم അവർ നിങ്ങളുടെ അടുക്കൽ വന്നപ്പോൾ مِنْ فَوْقِكُمْ നിങ്ങളുടെ മുകളിൽ കൂടി وَمِنْ أَسْفَلَ താഴത്ത്കൂടിയും مِنكُمْ നിങ്ങളുടെ, നിങ്ങളിൽനിന്ന് وَإِذْ زَاغَتِ നില തെറ്റിയപ്പോഴും الأَبْصَارُ കണ്ണുകൾ, ദൃഷ്ടികൾ وَبَلَغَتِ എത്തുകയും (ചെയ്തപ്പോൾ) الْقُلُوبُ ഹൃദയങ്ങൾ الْحَنَاجِرَ തൊണ്ടകളിൽ, കണ്ഠനാളങ്ങളിൽ وَتَظُنُّونَ നിങ്ങൾ ധരിക്കുകയും, വിചാരിക്കുകയും (ചെയ്തപ്പോൾ) بِاللَّهِ അല്ലാഹുവിനെപ്പറ്റി الظُّنُونَا ധാരണകളെ, ഊഹങ്ങളെ ﴾11﴿ هُنَالِكَ അവിടെവെച്ച് ابْتُلِيَ പരീക്ഷിക്കപ്പെട്ടു الْمُؤْمِنُونَ സത്യവിശ്വാസികൾ وَزُلْزِلُوا അവർ വിറപ്പിക്കപ്പെടുക (കിടുകിടുക്കപ്പെടുക)യും ചെയ്തു زِلْزَالًا ഒരു വിറ, കിടുകിടുക്കൽ شَدِيدًا കഠിനമായ

---

മദീനഃയുടെ കിഴക്ക് ഭാഗത്തെ കുന്നിൻപ്രദേശങ്ങളിൽ കൂടിയും, പടിഞ്ഞാറു ഭാഗത്തുള്ള താഴ്ന്ന പ്രദേശങ്ങളിൽകൂടിയും വന്നു ശത്രുക്കൾ മദീനഃയെ ഉപരോധം ചെയ്തു. സർവ്വ സജ്ജീകരണങ്ങളോടുകൂടി വമ്പിച്ച ഒരു ശത്രുസൈന്യം രാജ്യത്തെ വലയം ചെയ്തിരിക്കുക, സാമ്പത്തികവിഷമവും ഭക്ഷണദൗർലഭ്യവും നിമിത്തം ജനങ്ങൾ കഷ്ടപ്പെട്ടുകൊണ്ടിരിക്കുക; പുറത്തേക്കുള്ള ഗതാഗതം തടസ്സപ്പെട്ടിരിക്കുക; ആക്രമിച്ചു കടക്കുവാൻ ശത്രുസൈന്യം തക്കം പാർത്തും സംഘട്ടനങ്ങൾ നടത്തിയും കൊണ്ടിരിക്കുക; ഇതിനെല്ലാം പുറമെ കപടവിശ്വാസികളും ദുർബ്ബലഹൃദയൻമാരുമായ ആളുകൾ ഭീതിയും ഭയാശങ്കകളും പ്രചരിപ്പിച്ചുകൊണ്ടിരിക്കയും ചെയ്യുക; ഇങ്ങനെയുള്ള ഒരു ചുറ്റുപാടിൽ മുസ്ലിംകളുടെ പൊതുനില എന്തായിരിക്കുമെന്ന് ഏറെക്കുറെ ഊഹിക്കാമല്ലോ. ഇതിന്റെ ഒരു ചിത്രീകരണമാണ് ഈ വചനങ്ങളിൽ കാണുന്നത്. ചുരുക്കത്തിൽ,

അല്ലാഹു പറഞ്ഞതുപോലെ അവർ വിറവിറച്ചു. ഇങ്ങനെയുള്ള പരീക്ഷണങ്ങളിലാണല്ലോ യഥാർത്ഥ വിശ്വാസവും നാമമാത്ര വിശ്വാസവും തമ്മിൽ തിരിച്ചറിയുവാൻ കഴിയുക. കപടവിശ്വാസികളുടെയും, ദുർബ്ബല വിശ്വാസികളുടെയും നിലപാട് ഈ അവസരത്തിൽ എന്തായിരുന്നുവെന്നും, അവർ നിമിത്തം ജനങ്ങളിൽ ഉളവായ കോളിളക്കം എത്രമാത്രമായിരുന്നുവെന്നും താഴെ വചനങ്ങളിൽനിന്ന് മനസ്സിലാക്കാം.

وَإِذۡ يَقُولُ ٱلۡمُنَٰفِقُونَ وَٱلَّذِينَ فِي قُلُوبِهِم مَّرَضٞ مَّا وَعَدَنَا ٱللَّهُ وَرَسُولُهُۥٓ إِلَّا غُرُورٗا ﴿١٢﴾

**《12》 കപടവിശ്വാസികളും, ഹൃദയങ്ങളിൽ രോഗമുള്ളവരും പറഞ്ഞിരുന്ന സന്ദർഭവും (ഓർക്കുക): 'അല്ലാഹുവും, അവന്റെ റസൂലും നമ്മോട് വഞ്ചനയല്ലാതെ (ഒന്നും തന്നെ) വാഗ്ദാനം ചെയ്തിട്ടില്ല.'**

وَإِذۡ قَالَت طَّآئِفَةٞ مِّنۡهُمۡ يَٰٓأَهۡلَ يَثۡرِبَ لَا مُقَامَ لَكُمۡ فَٱرۡجِعُواْۚ

**《13》 അവരിൽ നിന്നും ഒരു വിഭാഗം (ആളുകൾ) പറഞ്ഞ സന്ദർഭം (ഓർക്കുക): 'യഥ്രിബുകാരേ! നിങ്ങൾക്ക് (എനി) യാതൊരു നിലനിൽപുമില്ല: ആകയാൽ നിങ്ങൾ മടങ്ങിക്കൊള്ളുവിൻ!'**

وَيَسۡتَـٔۡذِنُ فَرِيقٞ مِّنۡهُمُ ٱلنَّبِيَّ يَقُولُونَ إِنَّ بُيُوتَنَا عَوۡرَةٞ وَمَا هِيَ بِعَوۡرَةٍۖ إِن يُرِيدُونَ إِلَّا فِرَارٗا ﴿١٣﴾

**അവരിൽനിന്നും ഒരു സംഘം (ആളുകൾ അണിവിട്ടുപോകാൻ) നബിയോട് അനുവാദം തേടുകയും ചെയ്യുന്നു! അവർ പറയുന്നു: 'നിശ്ചയമായും ഞങ്ങളുടെ വീടുകൾ (ഭദ്രതയില്ലാത്ത) നഗ്നങ്ങളാണ്' എന്ന്! അവയാകട്ടെ, നഗ്നമൊന്നുമല്ല; ഓടിപ്പോകുക എന്നല്ലാതെ, (മറ്റൊന്നും) അവർ ഉദ്ദേശിച്ചിരുന്നില്ല.**

---

《12》 وَإِذۡ يَقُولُ പറഞ്ഞിരുന്ന സന്ദർഭം ٱلۡمُنَٰفِقُونَ കപടവിശ്വാസികൾ وَٱلَّذِينَ യാതൊരുകൂട്ടരും فِي قُلُوبِهِم അവരുടെ ഹൃദയങ്ങളിലുണ്ട് مَرَضٞ (ഒരുതരം) രോഗം مَا وَعَدَنَا നമ്മോട് വാഗ്ദാനം ചെയ്തിട്ടില്ല ٱللَّهُ وَرَسُولُهُۥ അല്ലാഹുവും അവന്റെ റസൂലും إِلَّا غُرُورٗا വഞ്ചന (ചതി) അല്ലാതെ 《13》 وَإِذۡ قَالَت പറഞ്ഞ സന്ദർഭവും طَآئِفَةٞ مِّنۡهُمۡ അവരിൽ നിന്നൊരു വിഭാഗം يَٰٓأَهۡلَ يَثۡرِبَ ഹേ, യഥ്രിബുകാരേ لَا مُقَامَ നിലനിൽപില്ല لَكُمۡ നിങ്ങൾക്ക് فَٱرۡجِعُواْ അതിനാൽ നിങ്ങൾ മടങ്ങിക്കൊള്ളുവിൻ وَيَسۡتَـٔۡذِنُ അനുവാദം തേടുകയും ചെയ്യുന്നു فَرِيقٞ مِّنۡهُمُ അവരിൽനിന്നൊരു സംഘം, കക്ഷി ٱلنَّبِيَّ നബിയോട് يَقُولُونَ അവർ പറയുന്നു إِنَّ بُيُوتَنَا നിശ്ചയമായും ഞങ്ങളുടെ വീടുകൾ عَوۡرَةٞ നഗ്നമാണ്, ഭദ്രതയില്ലാത്തതാണ് وَمَا هِيَ അവ അല്ലതാനും بِعَوۡرَةٍ നഗ്നമായത് إِن يُرِيدُونَ അവർ ഉദ്ദേശിക്കുന്നില്ല إِلَّا فِرَارٗا ഓടിപ്പോകുന്നതിനെയല്ലാതെ

സത്യവിശ്വാസികളെ അല്ലാഹു സഹായിക്കും, ഒടുവിൽ അവർക്കാണ് വിജയം കൈവരുക എന്നൊക്കെയുള്ള അല്ലാഹുവിന്റെ വാഗ്ദാനങ്ങളും, പേർഷ്യയും റോമായും മുസ്‌ലിംകൾ ജയിച്ചടക്കുന്ന കാലം വിദൂരമല്ല എന്നും മറ്റുമുള്ള നബി ﷺയുടെ വാഗ്ദാനങ്ങളും നമ്മെ വഞ്ചിക്കുവാൻവേണ്ടി മാത്രമുള്ളതാണ്; അതിലൊന്നും യാഥാർത്ഥ്യമില്ല. എന്നൊക്കെ മുനാഫിക്വുകൾ പറഞ്ഞു പ്രചരിപ്പിച്ചു. ഹൃദയദൗർബ്ബല്യമാകുന്ന രോഗം പിടിപെട്ടവർ അത് ഏറ്റുപറയുകയും ചെയ്തു. ഇത്രയും വമ്പിച്ച ശത്രുസൈന്യത്തിന്റെ മുമ്പിൽ ഉറച്ചുനിൽക്കുവാനോ, അവരെ പരാജയപ്പെടുത്തി ഈ നാട്ടിൽതന്നെ വാസം തുടരുവാനോ ഈ രാജ്യക്കാർക്ക് എനി സാധ്യമല്ല; അതുകൊണ്ട് വേഗം യുദ്ധം പിൻവലിച്ച് അണികളിൽനിന്ന് പിൻവാങ്ങണം എന്നിങ്ങനെ അബ്ദുല്ലാഹിബ്നു ഉബയ്യ് പോലെയുള്ള മുനാഫിക്വ് തലവൻമാർ മുസ്‌ലിംകളെ ഭീതിപ്പെടുത്തി. 'ഞങ്ങളുടെ വീടുകൾ സുരക്ഷിതങ്ങളല്ല; അവ കെട്ടുറപ്പില്ലാത്തവയാണ്; ശത്രുക്കൾ നിഷ്പ്രയാസം വന്നു കൊള്ളയും കവർച്ചയും നടത്തിക്കളഞ്ഞേക്കും; അതുകൊണ്ട് ഞങ്ങൾക്ക് അണിവിട്ടു വീടുകളിലേക്ക് പോകാൻ സമ്മതം തരണം' എന്ന് നബി ﷺ യോടപേക്ഷിച്ചുകൊണ്ട് വേറൊരു വിഭാഗം ആളുകൾ ഒഴിഞ്ഞുമാറാൻ ശ്രമിക്കുന്നു. ഇത്തരക്കാരുടെ യഥാർത്ഥ നിലപാടെന്തായിരുന്നുവെന്ന് അടുത്ത വചനത്തിൽ കാണാം.

മദീനഃയുടെ പഴയ പേരാണ് 'യഥ്രിബ്' (يثرب). മദീനഃയുടെ ഒരു ഭാഗത്തിന് മാത്രമായിരുന്നു ആ പേരുണ്ടായിരുന്നതെന്നും ചിലർ പ്രസ്താവിച്ചുകാണുന്നു. 'നിങ്ങൾ മടങ്ങിക്കൊള്ളുവിൻ' (فارجعوا) എന്ന വാക്കിന്റെ താൽപര്യം യുദ്ധഅണികളിൽ നിന്ന് പിൻവാങ്ങിക്കൊള്ളണമെന്നും, ഇസ്‌ലാമിനെ വിട്ട് പഴയപടി ശിർക്കിലേക്കുതന്നെ മടങ്ങിക്കൊള്ളണമെന്നും ആകാവുന്നതാണ്. الله اعلم

وَلَوْ دُخِلَتْ عَلَيْهِم مِّنْ أَقْطَارِهَا ثُمَّ سُئِلُوا۟ ٱلْفِتْنَةَ لَـَٔاتَوْهَا وَمَا تَلَبَّثُوا۟ بِهَآ إِلَّا يَسِيرًا ﴿١٤﴾

**《14》 അതിന്റെ ഭാഗങ്ങളിൽകൂടി (ശത്രുക്കൾക്ക്) അവരുടെമേൽ പ്രവേശനമുണ്ടായിരിക്കുകയും, എന്നിട്ട് അവരോട് കുഴപ്പത്തിന് ആവശ്യപ്പെടുകയും ചെയ്തെന്ന് വരികിൽ, നിശ്ചയമായും അവർ അത് ചെയ്തുകൊടുക്കുന്നതാണ്; അല്പ(മാത്ര)മല്ലാതെ അവർ അതിന് താമസം വരുത്തുകയുമില്ല.**

---

《14》 وَلَوْ دُخِلَتْ അതിൽ പ്രവേശിക്കപ്പെട്ടാൽ عَلَيْهِمْ അവരുടെമേൽ مِنْ أَقْطَارِهَا അതിന്റെ ഭാഗങ്ങളിൽ കൂടി ثُمَّ പിന്നീട്, എന്നിട്ട് سُئِلُوا അവരോട് ചോദിക്കപ്പെടുക (ആവശ്യപ്പെടുക)യും الْفِتْنَةَ കുഴപ്പം, കലഹം لَآتَوْهَا അവരത് ചെയ്യുന്നതാണ്, ചെയ്തു കൊടുക്കും وَمَا تَلَبَّثُوا അവർ താമസം വരുത്തുകയില്ല, പിന്തിനിൽക്കുകയില്ല بِهَا അതിന്, അതിൽ إِلَّا يَسِيرًا അല്പമല്ലാതെ, കുറച്ചൊഴികെ

ശത്രുവിഭാഗക്കാർ തങ്ങളുടെ വീടുകൾക്കിടയിൽകൂടി -അല്ലെങ്കിൽ മദീനഃയുടെ ഏതെങ്കിലും വശങ്ങളിൽ കൂടി- നാട്ടിൽ പ്രവേശിക്കുകയും, എന്നിട്ട് അവരോട്: കൂറുമാറിയോ, മതപരിവർത്തനം ചെയ്തോ കുഴപ്പമുണ്ടാക്കുവാനാവശ്യപ്പെടുകയും ചെയ്താൽ, ഒട്ടും താമസിയാതെ അവർ അതിന് മുതിരുന്നതാണെന്ന് സാരം. ഇതായിരുന്നു അവരുടെ മനഃസ്ഥിതി. ഇതിൽനിന്നാണ് മേൽ കണ്ടതുപോലെയുള്ള പ്രസ്താവനകളും ആവശ്യങ്ങളും പുറത്തുവന്നത്.

وَلَقَدْ كَانُوا۟ عَـٰهَدُوا۟ ٱللَّهَ مِن قَبْلُ لَا يُوَلُّونَ ٱلْأَدْبَـٰرَ ۚ وَكَانَ عَهْدُ ٱللَّهِ مَسْـُٔولًا ﴿١٥﴾

**﴾15﴿ (യുദ്ധവേളകളിൽ) തങ്ങൾ പിൻതിരിഞ്ഞുപോകുന്നതല്ല എന്ന് അല്ലാഹുവിനോട് അവർ മുമ്പ് ഉടമ്പടി ചെയ്തിട്ടുമുണ്ടായിരുന്നു. അല്ലാഹുവിനോടുള്ള ഉടമ്പടി ചോദ്യം ചെയ്യപ്പെടുന്നതാകുന്നു.**

---

﴾15﴿ وَلَقَدْ كَانُوا۟ നിശ്ചയമായും അവർ ഉണ്ടായിട്ടുണ്ട് عَـٰهَدُوا۟ അവർ ഉടമ്പടിചെയ്യുക (ഉണ്ടായിട്ടുണ്ട്) ٱللَّهَ അല്ലാഹുവിനോട് مِن قَبْلُ മുമ്പ് لَا يُوَلُّونَ അവർ തിരിക്കുകയില്ലെന്ന് ٱلْأَدْبَـٰرَ പിൻഭാഗം وَكَانَ ആകുന്നു عَهْدُ ٱللَّهِ അല്ലാഹുവിന്റെ (അല്ലാഹുവിനോടുള്ള) ഉടമ്പടി مَسْـُٔولًا ചോദ്യം ചെയ്യപ്പെടുന്നത്

---

ഉഹ്ദ് യുദ്ധത്തിൽ ബനൂഹാരിഥഃ (بنو حارثة) ഗോത്രക്കാർ യുദ്ധക്കളം വിട്ടോടിപ്പോകുകയും, അനന്തരം ഖേദിച്ചു മടങ്ങി മേലിൽ അങ്ങനെ ചെയ്കയില്ലെന്ന് കരാർ ചെയ്കയും ചെയ്തിരുന്നു. ഇവരാണ് പ്രധാനമായും ഖൻദക് യുദ്ധത്തിൽ മേൽ പ്രസ്താവിച്ച പ്രകാരം യുദ്ധഅണികൾ വിട്ട് പിൻവാങ്ങുവാൻ അനുവാദം തേടിയിരുന്നത്. ബദ്ർ യുദ്ധത്തിൽ പങ്കെടുക്കാതിരുന്ന ചിലർ, അന്ന് മുസ്ലിംകൾക്ക് അപ്രതീക്ഷിതമായ വിജയം ലഭിച്ചുകണ്ടപ്പോൾ, മേലിൽ തങ്ങൾ എല്ലാ യുദ്ധത്തിലും ശരിക്ക് പങ്കെടുക്കുമെന്ന് ഉറപ്പിച്ചു പറഞ്ഞിരുന്നു. ഇങ്ങനെയുള്ളവരെക്കുറിച്ചാണ് ഈ വചനത്തിൽ പ്രസ്താവിക്കുന്നത്. അല്ലാഹുവിനോടുള്ള കരാറും ഉടമ്പടിയും ശരിക്ക് പാലിക്കപ്പെടാത്തപക്ഷം, അത് ചോദ്യം ചെയ്യപ്പെടുകയും, അതിന് തക്ക നടപടി എടുക്കപ്പെടുകയും ചെയ്യുന്നതാണെന്ന താക്കീതാണ് അവസാനത്തെ വാക്യത്തിലുള്ളത്.

قُل لَّن يَنفَعَكُمُ ٱلْفِرَارُ إِن فَرَرْتُم مِّنَ ٱلْمَوْتِ أَوِ ٱلْقَتْلِ وَإِذًا لَّا تُمَتَّعُونَ إِلَّا قَلِيلًا ﴿١٦﴾

**﴾16﴿ (നബിയേ) പറയുക: 'മരണത്തിൽനിന്നോ, കൊലയിൽ നിന്നോ നിങ്ങൾ പേടിച്ചോടുന്നപക്ഷം, (ആ) ഓട്ടം നിങ്ങൾക്ക് പ്രയോജനം ചെയ്യുന്നതേയല്ല. (പ്രയോജനപ്പെട്ടു) എങ്കിൽതന്നെ, അല്പ(മാത്ര)മല്ലാതെ നിങ്ങൾക്ക് (ജീവിത) സുഖം നൽകപ്പെടുകയുമില്ല.'**

قُلْ مَن ذَا ٱلَّذِى يَعْصِمُكُم مِّنَ ٱللَّهِ إِنْ أَرَادَ بِكُمْ سُوٓءًا أَوْ أَرَادَ بِكُمْ رَحْمَةً ۚ وَلَا يَجِدُونَ لَهُم مِّن دُونِ ٱللَّهِ وَلِيًّا وَلَا نَصِيرًا ﴿١٧﴾

**《17》 പറയുക: 'വല്ല തിൻമയും അല്ലാഹു നിങ്ങളിൽ ഉദ്ദേശിക്കുകയോ, അല്ലെങ്കിൽ നിങ്ങളിൽ വല്ല കാരുണ്യവും ഉദ്ദേശിക്കുകയോ ചെയ്യുന്നപക്ഷം, അവനിൽനിന്ന് നിങ്ങളെ തടുക്കുവാൻ ആരാണുള്ളത്?!' അല്ലാഹുവിനുപുറമെ, ഒരു കൈകാര്യകർത്താവിനെയാകട്ടെ, ഒരു സഹായകനെയാകട്ടെ അവർക്ക് കിട്ടുകയില്ല.**

---

《16》 قُل പറയുക لَّن يَنفَعَكُمُ നിങ്ങൾക്ക് പ്രയോജനപ്പെടുന്നതേയല്ല ٱلْفِرَارُ ഓടിപ്പോകൽ, പേടിച്ചു പിൻവാങ്ങൽ إِن فَرَرْتُم നിങ്ങൾ ഓടിപ്പോയാൽ مِّنَ ٱلْمَوْتِ മരണത്തിൽനിന്ന് أَوِ ٱلْقَتْلِ അല്ലെങ്കിൽ കൊലയിൽനിന്ന് وَإِذًا എങ്കിൽതന്നെ, അപ്പോഴും لَّا تُمَتَّعُونَ നിങ്ങൾക്ക് സുഖം നൽകപ്പെടുകയില്ല إِلَّا قَلِيلًا അൽപമല്ലാതെ 《17》 قُلْ പറയുക مَن ആരാണ് ذَا ٱلَّذِى ഇങ്ങനെയുള്ള ഒരുവൻ يَعْصِمُكُم നിങ്ങളെ തടുക്കുന്നു, കാത്ത് തരുന്നു مِّنَ ٱللَّهِ അല്ലാഹുവിൽനിന്ന് إِنْ أَرَادَ അവൻ ഉദ്ദേശിച്ചാൽ بِكُمْ നിങ്ങളിൽ, നിങ്ങളെക്കൊണ്ട് سُوٓءًا വല്ല തിൻമയും أَوْ أَرَادَ അല്ലെങ്കിലവൻ ഉദ്ദേശിച്ചാൽ بِكُمْ നിങ്ങളിൽ رَحْمَةً വല്ല കാരുണ്യവും وَلَا يَجِدُونَ അവർക്ക് കിട്ടുകയില്ല, അവർ എത്തിക്കുകയില്ല لَهُم തങ്ങൾക്ക് مِّن دُونِ ٱللَّهِ അല്ലാഹുവിനുപുറമെ وَلِيًّا ഒരു രക്ഷകർത്താവിനെയും وَلَا نَصِيرًا ഒരു സഹായകനെയും ഇല്ല

---

അല്ലാഹു നിശ്ചയിച്ച കാലാവധി വിട്ടുകടന്നു മരണത്തിൽനിന്ന് രക്ഷപ്പെടുവാൻ ആർക്കും സാധ്യമല്ല. ചില സന്നിഗ്ദ്ധഘട്ടങ്ങളിൽ പേടിച്ചോടിപ്പോയതുകൊണ്ട് തൽക്കാലം രക്ഷപ്പെട്ടുവെന്ന് തോന്നിയേക്കാം. എന്നാൽ തന്നെ ആ കാലാവധിവരെമാത്രമേ ഇവിടെ ജീവിക്കുവാനും സുഖിക്കുവാനും ആർക്കും സാധിക്കയുള്ളൂ.

۞ قَدْ يَعْلَمُ ٱللَّهُ ٱلْمُعَوِّقِينَ مِنكُمْ وَٱلْقَآئِلِينَ لِإِخْوَٰنِهِمْ هَلُمَّ إِلَيْنَا ۖ وَلَا يَأْتُونَ ٱلْبَأْسَ إِلَّا قَلِيلًا ﴿١٨﴾

**《18》 നിങ്ങളിൽനിന്നുള്ള പിൻതിരിപ്പൻമാരെ [ലക്ഷ്യം മുടക്കുന്നവരെ]യും, 'ഞങ്ങളുടെ അടുക്കലേക്ക് വരൂ' എന്ന് തങ്ങളുടെ സഹോദരൻമാരോട് പറയുന്നവരെയും അല്ലാഹു അറിയുന്നുണ്ട്. അവർ അല്പമായിട്ടല്ലാതെ പടക്കുവരുകയും ചെയ്യുന്നതല്ല;.........**

أَشِحَّةً عَلَيْكُمْ ۚ فَإِذَا جَآءَ ٱلْخَوْفُ رَأَيْتَهُمْ يَنظُرُونَ إِلَيْكَ تَدُورُ أَعْيُنُهُمْ كَٱلَّذِى يُغْشَىٰ عَلَيْهِ مِنَ ٱلْمَوْتِ ۖ فَإِذَا ذَهَبَ ٱلْخَوْفُ سَلَقُوكُم بِأَلْسِنَةٍ حِدَادٍ أَشِحَّةً عَلَى ٱلْخَيْرِ ۚ أُو۟لَـٰٓئِكَ لَمْ يُؤْمِنُوا۟ فَأَحْبَطَ ٱللَّهُ أَعْمَـٰلَهُمْ ۚ وَكَانَ ذَٰلِكَ عَلَى ٱللَّهِ يَسِيرًا ﴿١٩﴾

**﴾19﴿ (അതുംതന്നെ) നിങ്ങളിൽ പിശുക്കൻമാരായുംകൊണ്ട്! എന്നിട്ട് (യുദ്ധ)ഭയം വന്നെത്തിയാൽ, അവർ നിന്റെ അടുക്കലേക്ക് നോക്കുന്നതായി നിനക്ക് കാണാം; മരണം നിമിത്തം ബോധക്ഷയം ബാധിക്കുന്നവനെപ്പോലെ, അവരുടെ കണ്ണുകൾ ചുറ്റിക്കറങ്ങിക്കൊണ്ടിരിക്കും. അങ്ങനെ, (യുദ്ധ)ഭയം പോയിക്കഴിഞ്ഞാൽ അവർ, മൂർച്ചയേറിയ നാവുകളാൽ നിങ്ങളെ സൈ്വര്യം കെടുത്തുകയും ചെയ്യും; നന്മയിൽ (ദുർമോഹം പൂണ്ട) പിശുക്കൻമാരായും കൊണ്ട്. അക്കൂട്ടർ (വാസ്തവത്തിൽ) വിശ്വസിച്ചിട്ടില്ല. അതിനാൽ അല്ലാഹു അവരുടെ കർമങ്ങളെ നിഷ്ഫലമാക്കിയിരിക്കുന്നു. അത് അല്ലാഹുവിന്റെമേൽ ഒരു നിസ്സാരകാര്യമാകുന്നു.**

---

﴾18﴿ قَدْ يَعْلَمُ ٱللَّهُ തീർച്ചയായും അല്ലാഹു അറിയുന്നു ٱلْمُعَوِّقِينَ പിൻതിരിപ്പൻമാരെ, ലക്ഷ്യം മുടക്കുന്നവരെ مِنكُمْ നിങ്ങളിൽ നിന്നുള്ള وَٱلْقَآئِلِينَ പറയുന്നവരെയും لِإِخْوَٰنِهِمْ തങ്ങളുടെ സഹോദരൻമാരോട് هَلُمَّ إِلَيْنَا ഞങ്ങളുടെ അടുക്കലേക്ക് വരൂ وَلَا يَأْتُونَ അവർ വരുന്നതുമല്ല ٱلْبَأْسَ പടയ്ക്ക്, കാഠിന്യത്തിങ്കൽ إِلَّا قَلِيلًا അൽപമായിട്ടല്ലാതെ ﴾19﴿ أَشِحَّةً പിശുക്കൻമാരായിക്കൊണ്ട്, ദുർമോഹികളായിട്ട് عَلَيْكُمْ നിങ്ങളുടെ മേൽ فَإِذَا جَآءَ എന്നിട്ടുവന്നാൽ ٱلْخَوْفُ ഭയം رَأَيْتَهُمْ നിനക്കവരെ കാണാം, നീ കാണും يَنظُرُونَ അവർ നോക്കുന്നതായി إِلَيْكَ നിന്നിലേക്ക് تَدُورُ കറങ്ങും, വട്ടം ചുറ്റിക്കൊണ്ട് أَعْيُنُهُمْ അവരുടെ കണ്ണുകൾ كَٱلَّذِى യാതൊരുവനെപ്പോലെ يُغْشَىٰ عَلَيْهِ അവന് ബോധക്ഷയം ബാധിക്കുന്നു (അങ്ങനെയുള്ള) مِنَ ٱلْمَوْتِ മരണത്താൽ, മരണം നിമിത്തം فَإِذَا ذَهَبَ അങ്ങനെ പോയാൽ ٱلْخَوْفُ ഭയം, പേടി سَلَقُوكُم അവർ നിങ്ങളെ സൈ്വര്യം കെടുത്തും, കുത്തിപ്പറയും, പ്രഹരിക്കും بِأَلْسِنَةٍ നാവുകളാൽ حِدَاد മൂർച്ചയുള്ള أَشِحَّةً പിശുക്കൻമാരായിക്കൊണ്ട്, ദുരാഗ്രഹികളായിട്ട് عَلَى ٱلْخَيْرِ നന്മയിൽ, നല്ലതിന് أُو۟لَـٰٓئِكَ അക്കൂട്ടർ لَمْ يُؤْمِنُوا۟ വിശ്വസിച്ചിട്ടില്ല فَأَحْبَطَ ٱللَّهُ അതിനാൽ അല്ലാഹു നിഷ്ഫലമാക്കി أَعْمَـٰلَهُمْ അവരുടെ പ്രവൃത്തികളെ, കർമങ്ങളെ وَكَانَ ذَٰلِكَ അതാകുന്നു عَلَى ٱللَّهِ അല്ലാഹുവിന്റെമേൽ يَسِيرًا നിസ്സാരമായത്

കപടവിശ്വാസികളുടെ മറ്റ് ചില സ്വഭാവങ്ങളാണിത്. അവര്‍ തങ്ങളെപ്പോലെ മറ്റുള്ളവരെയും യുദ്ധത്തില്‍ നിന്ന് പിന്‍തിരിപ്പിക്കുവാന്‍ ശ്രമിക്കുകയും, പ്രചാരണം നടത്തുകയും ചെയ്തുവന്നു. യുദ്ധത്തില്‍ അവര്‍ പങ്കെടുക്കുന്നുവെങ്കില്‍തന്നെ, അത് കേവലം നാമമാത്രമായിരിക്കും. മുസ്‌ലിംകളെ സഹായിക്കുന്നതിലും അവരുമായി സഹകരിക്കുന്നതിലും ലവലേശം സന്നദ്ധത കാണിക്കാത്തവണ്ണം കടുത്ത പിശുക്കന്‍മാരാണവര്‍. അതേ സമയത്ത് തനി ഭീരുക്കളും! യുദ്ധഭീതി വന്നുകഴിഞ്ഞാല്‍ അന്ധാളിച്ചു തുറിച്ചു നോക്കുകയും, മരണവേളയിലെന്നപോലെ പരിഭ്രമിച്ചു കണ്ണുരുട്ടുകയും ചെയ്യും. യുദ്ധഭീതി അവസാനിച്ചുകഴിഞ്ഞാലോ? സത്യവിശ്വാസികളുടെ നേരെ കടുത്തതും ഉരത്തതുമായ ശരവര്‍ഷങ്ങള്‍ നടത്തുകയായി. യുദ്ധാനന്തരം ലഭിച്ചേക്കുന്ന ('ഗനീമത്ത്' മുതലായ) നേട്ടങ്ങള്‍ കാണുമ്പോള്‍ അതിന് ആര്‍ത്തിയും ദുര്‍മോഹവും പ്രകടമാക്കുകയും ചെയ്യും. ബാഹ്യത്തില്‍ മുസ്‌ലിംകളാണെങ്കിലും യഥാര്‍ത്ഥത്തില്‍ അവരെ വിശ്വാസം തീണ്ടിയിട്ടില്ല എന്നതാണ് ഇതിനെല്ലാം കാരണം. വിശ്വാസം കൂടാതെയുള്ള പ്രവര്‍ത്തനങ്ങളാകട്ടെ, അല്ലാഹുവിങ്കല്‍ സ്വീകാര്യവുമല്ല.

شحيح (ശഹീഹ്) എന്ന വാക്കിന്റെ ബഹുവചനമാണ് اشحة (അശിഹ്ഹത്) 'പിശുക്കന്‍മാര്‍, ലുബ്ധന്മാര്‍' എന്നൊക്കെയാണ് സാധാരണ അതിന് അര്‍ത്ഥം പറയാറുള്ളത്. പക്ഷേ, കൈവശമുള്ളതില്‍ പിശുക്ക് കാണിക്കുന്നതോടൊപ്പം മറ്റുള്ളവരുടെ പക്കലുള്ളതില്‍ ദുരാഗ്രഹവുംകൂടി ഉള്ളവര്‍ എന്നത്രെ ഈ വാക്കിന്റെ താല്‍പര്യം. ആകയാല്‍, സന്ദര്‍ഭമനുസരിച്ച് 'പിശുക്കന്‍മാര്‍' എന്നും 'ദുര്‍മോഹികള്‍' എന്നും ഇതിന് അര്‍ത്ഥം കല്‍പിക്കാവുന്നതാണ്. ഭീരുത്വത്തില്‍നിന്ന് ഉടലെടുക്കുന്നതാണ് ലുബ്ധത. മാന്യമല്ലാത്ത അധമമനഃസ്ഥിതിയില്‍ നിന്നാണ് ദുര്‍മോഹം ഉളവാകുന്നത്. അതുകൊണ്ട് ഒരാളെക്കുറിച്ച് شحيح എന്ന് വിശേഷിപ്പിക്കപ്പെടുമ്പോള്‍ അവനില്‍ ഈ നാല് ദുര്‍ഗുണങ്ങളും ഏറെക്കുറെ സമ്മേളിച്ചിരിക്കുമെന്ന്കരുതാം. മുനാഫിഖുകളുടെ ഭീരുത്വത്തിന്റെ കാഠിന്യം നോക്കുക:

---

يَحْسَبُونَ ٱلْأَحْزَابَ لَمْ يَذْهَبُوا۟ ۖ وَإِن يَأْتِ ٱلْأَحْزَابُ يَوَدُّوا۟ لَوْ أَنَّهُم بَادُونَ فِى ٱلْأَعْرَابِ يَسْـَٔلُونَ عَنْ أَنۢبَآئِكُمْ ۖ وَلَوْ كَانُوا۟ فِيكُم مَّا قَـٰتَلُوٓا۟ إِلَّا قَلِيلًا ﴿٢٠﴾

**﴾20﴿ (സഖ്യ) കക്ഷികളെക്കുറിച്ച് അവര്‍ (സ്ഥലംവിട്ടു) പോയിട്ടില്ലെന്ന് അവര്‍ വിചാരിക്കുന്നു! (സഖ്യ)കക്ഷികള്‍ (വീണ്ടും) വരുകയാണെങ്കിലോ, അവര്‍ കൊതിച്ചേക്കും: നിങ്ങളുടെ [സത്യവിശ്വാസികളുടെ] വൃത്താന്തങ്ങളെപ്പറ്റി ചോദിച്ചറിഞ്ഞുംകൊണ്ട് തങ്ങള്‍ 'അഅ്റാബി'കളുടെ കൂട്ടത്തില്‍ മരുഭൂവാസികളായിരുന്നെങ്കില്‍ കൊള്ളാമായിരുന്നു എന്ന്! അവര്‍ നിങ്ങളില്‍ ഉണ്ടായിരുന്നാലും, അല്‍പ(മാത്ര)മല്ലാതെ അവര്‍ യുദ്ധം നടത്തുകയില്ലതാനും.**

لَمْ يَذْهَبُواْ ﴾20﴿ يَحْسَبُونَ അവർ വിചാരിക്കുന്നു ٱلْأَحْزَابَ കക്ഷികളെ, സംഘങ്ങളെ അവർ പോയിട്ടില്ലെന്ന് وَإِن يَأْتِ വരുന്നപക്ഷം ٱلْأَحْزَابُ (സൈന്യ)കക്ഷികൾ يَوَدُّوا അവർ കൊതിക്കും, മോഹിക്കും لَوْ أَنَّهُم അവരായിരുന്നെങ്കിൽ എന്ന് بَادُونَ മരുഭൂവാസികൾ فِى ٱلْأَعْرَابِ 'അഅ്റാബി'കളിൽ يَسْـَٔلُونَ തങ്ങൾ ചോദിച്ചറിഞ്ഞുംകൊണ്ട് عَنْ أَنۢبَآئِكُمْ നിങ്ങളുടെ വൃത്താന്തങ്ങളെപ്പറ്റി وَلَوْ كَانُواْ അവർ ആയിരുന്നെങ്കിൽ, ആയിരുന്നാലും فِيكُم നിങ്ങളിൽ مَّا قَـٰتَلُوٓاْ അവർ യുദ്ധം ചെയ്യുകയില്ല إِلَّا قَلِيلًا അൽപമല്ലാതെ

മരുപ്രദേശങ്ങളിൽ താമസിക്കുന്ന കൂടാരവാസികളായ അറബികളാണ് 'അഅ്റാബ്' എന്ന് പറയുന്നത്. 'ബദു'ക്കൾ (*) എന്നും ഇവരെപ്പറ്റി പറയപ്പെടുന്നു. ആയത്തിന്റെ സാരം ഇപ്രകാരമാകുന്നു:

ശത്രുസംഘങ്ങൾ അവർക്ക് ബാധിച്ച കൊടുങ്കാറ്റും, തണുപ്പും നിമിത്തം ചിന്നിച്ചിതറി സ്ഥലം വിട്ടുകഴിഞ്ഞിരിക്കുന്നു. പക്ഷേ, കപടവിശ്വാസികൾക്ക് -അവരുടെ ഭീരുത്വവും പരിഭ്രമവും നിമിത്തം- അത് വിശ്വാസമായിട്ടില്ല. ഒരുപക്ഷേ, തൽക്കാലം ഒന്ന് സ്ഥലം വിട്ടിട്ടുണ്ടെങ്കിലും അവർ യുദ്ധം നിറുത്തിപ്പോയിട്ടില്ലെന്നും, ഉടനെ വീണ്ടും വന്നു യുദ്ധം തുടരുമെന്നുമാണവരുടെ ധാരണ. എനി, ശത്രുക്കൾ വീണ്ടും മടങ്ങിവന്നുവെന്ന് സങ്കൽപിക്കുക, അപ്പോൾ ഇവരുടെ നിലപാടെന്തായിരിക്കും? 'അയ്യോ! ഈ നാട്ടിലല്ലാതെ വല്ല വെളിപ്രദേശത്തും ബദുക്കളുടെ കൂട്ടത്തിൽ താമസിക്കുന്നവരായിരുന്നു തങ്ങളെങ്കിൽ എത്ര നന്നായേനേ! എന്നാൽ ഈ വിധത്തിലുള്ള ആപത്തുകളിൽ ഭാഗഭാക്കാകേണ്ടിവരുമായിരുന്നില്ലല്ലോ! മുസ്ലിംകളുടെ വർത്തമാനങ്ങളെപ്പറ്റി അവിടെ ഇരുന്നു അന്വേഷിച്ചറിഞ്ഞുകൊണ്ട് വരുമായിരുന്നില്ലല്ലോ! മുസ്ലിംകളുടെ വർത്തമാനങ്ങളെപ്പറ്റി അവിടെ ഇരുന്ന് അന്വേഷിച്ചറിഞ്ഞുകൊണ്ടിരുന്നാൽ മതിയായിരുന്നു!' ഇതായിരിക്കും അവരുടെ മോഹം. എനി, ശത്രുക്കളുമായി യുദ്ധം നടക്കുമ്പോൾ അവർ സത്യവിശ്വാസികളുടെ കൂട്ടത്തിലുണ്ടെന്ന് വിചാരിക്കുക. എന്നാലും അതുകൊണ്ട് പ്രയോജനമുണ്ടാകുന്നതല്ല. കാരണം, മനഃപൂർവ്വം അതിൽ പങ്കുവഹിക്കുകയോ, ഫലപ്രദമായ വല്ലതും പ്രവർത്തിക്കുകയോ അവർ ചെയ്കയില്ലതന്നെ.

## വിഭാഗം - 3

لَّقَدْ كَانَ لَكُمْ فِى رَسُولِ ٱللَّهِ أُسْوَةٌ حَسَنَةٌ لِّمَن كَانَ يَرْجُواْ ٱللَّهَ وَٱلْيَوْمَ ٱلْـَٔاخِرَ وَذَكَرَ ٱللَّهَ كَثِيرًا ﴿٢١﴾

**﴾21﴿ നിശ്ചയമായും, നിങ്ങൾക്ക് അല്ലാഹുവിന്റെ റസൂലിൽ നല്ലതായ മാതൃകയുണ്ടായിട്ടുണ്ട്; അതായത്: അല്ലാഹുവിനെയും, അന്ത്യനാളിനെയും പ്രതീക്ഷിച്ചു (ഭയപ്പെട്ടു) കൊണ്ടിരിക്കുകയും, അല്ലാഹുവിനെ ധാരാളം ഓർമിക്കുകയും ചെയ്തു വരുന്നവർക്ക്.**

﴾21﴿ لَقَدْ كَانَ തീർച്ചയായും ഉണ്ടായിരുന്നു, ഉണ്ടായിട്ടുണ്ട് لَكُمْ നിങ്ങൾക്ക് فِى رَسُولِ ٱللَّهِ അല്ലാഹുവിന്റെ റസൂലിൽ أُسْوَةٌ മാതൃക, പിൻതുടർച്ച حَسَنَةٌ നല്ലതായ لِّمَن യാതൊരുവർക്ക് كَانَ يَرْجُو പ്രതീക്ഷിച്ച് (ഭയപ്പെട്ട്) കൊണ്ടിരിക്കുന്ന ٱللَّهَ അല്ലാഹുവിനെ

*(*) Bedouins*

وَالْيَوْمَ الْآخِرَ അന്ത്യനാളിനെയും وَذَكَرَ ഓർമിക്കുകയും ചെയ്ത اللَّهَ അല്ലാഹുവിനെ كَثِيرًا ധാരാളം, വളരെ

ഒട്ടും ഭീരുത്വമോ, പരിഭ്രമമോ കൂടാതെ, അല്ലാഹുവിന്റെ റസൂൽ യുദ്ധത്തിൽ ആദ്യന്തം പങ്കെടുത്തും നേതൃത്വം നൽകിയും കൊണ്ടിരുന്നു. കൊടുങ്കാറ്റും, അതിശൈത്യവും, പെരുമഴയും ഒന്നിനുമീതെ മറ്റൊന്നെന്നോണം അസഹ്യമായിരുന്ന ആ രാത്രിയിൽ –അശേഷം ധൈര്യക്ഷയം ബാധിക്കാതെ– അല്ലാഹുവിന്റെ സഹായം പ്രതീക്ഷിച്ചുകൊണ്ടും, അതിനപേക്ഷിച്ചുകൊണ്ടും ഒരു ഉയർന്ന (*) സ്ഥലത്തുവെച്ച് തിരുമേനി നമസ്കാരത്തിലും പ്രാർത്ഥനയിലും മുഴുകിയിരിക്കുകയാണ്. ശത്രുക്കളുടെ തിരക്കും ബഹളവും കേട്ടു, 'അവിടെച്ചെന്ന് അവരുടെ വിവരം അറിഞ്ഞുവരാൻ ആരുണ്ട്?' എന്ന് രണ്ടുപ്രാവശ്യം അവിടുന്ന് വിളിച്ചുചോദിച്ചു. 11–ാം വചനത്തിൽ പ്രസ്താവിച്ചതുപോലെ, മുസ്ലിംകൾ വമ്പിച്ച പരീക്ഷണത്തിന് വിധേയരായിരിക്കയാണല്ലോ. അസഹ്യമായ വിശപ്പും, കഠോരമായ തണുപ്പും, മനുഷ്യസഹജമായ ഭയപ്പാടും എല്ലാവരെയും ബാധിച്ചിരിക്കുന്നു. ആരും മുന്നോട്ട് വന്നുകാണുന്നില്ല. കൂട്ടത്തിൽ ഹുദൈഫത്തുബ്നുൽ യമാനി (റ)യും ഉണ്ടായിരുന്നു. അദ്ദേഹത്തെ വിളിച്ചു തിരുമേനി ചോദിച്ചു: 'ഹുദൈഫാ! ഞാനീ പറയുന്നത് താങ്കൾ കേട്ടില്ലേ?!' അദ്ദേഹം പറഞ്ഞു: തിരുമേനീ ആപത്തും അതിശൈത്യവും അങ്ങേക്ക് മറുപടി നൽകുവാൻ എന്നെ സമ്മതിക്കാതിരുന്നതാണ്.' (منعنى اجيبك الضر والقر) ശത്രുക്കളുടെ വിവരം ഗൂഢമായി അറിഞ്ഞുവരുവാൻ തിരുമേനി അദ്ദേഹത്തെ ഏൽപിച്ചു. അദ്ദേഹത്തിന് രക്ഷക്ക്വേണ്ടി പ്രാർത്ഥിക്കുകയും ചെയ്തു. തിരുമേനി പ്രാർത്ഥന തുടർന്നുകൊണ്ടിരുന്നു. താമസിയാതെ ജിബ്രീൽ (അ) വന്ന് വിജയത്തിന്റെ സന്തോഷവാർത്ത നബി ﷺയെ അറിയിച്ചു. തിരുമേനി അല്ലാഹുവിനെ നന്ദി പ്രകടിപ്പിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു: شكرا شكرا كما رحمتى ورحمت أصحابى (നന്ദി! എനിക്കും എന്റെ സ്വഹാബികൾക്കും നീ കരുണ ചെയ്തതിന് നന്ദി!!) ഹുദൈഫഃ (റ) മടങ്ങിവന്നു ശത്രുസൈന്യങ്ങളുടെ സ്ഥിതിഗതികൾ വിവരിച്ചു കൊടുക്കുകയും ചെയ്തു.

9 മുതൽ 11 കൂടിയ ആയത്തുകളിൽ മുസ്ലിംകളെപ്പറ്റി മൊത്തത്തിലായിരുന്നു പ്രതിപാദിച്ചിരുന്നത്. 12 മുതൽ 20 കൂടിയ വചനങ്ങളിൽ കപടവിശ്വാസികളെയും, ദുർബ്ബല ഹൃദയൻമാരെയും കുറിച്ചായിരുന്നു സംസാരം. പരീക്ഷണഘട്ടങ്ങൾ നേരിടുമ്പോഴാണല്ലോ ഈ രണ്ട് തരക്കാരുടെയും യഥാർത്ഥ നിലപാടുകൾ പ്രത്യക്ഷമായിക്കാണുക. ഖൻദക്ക് യുദ്ധത്തിൽ അത് അതിന്റെ സാക്ഷാൽ രൂപത്തിൽ തന്നെ അവരിൽ പ്രകടമാകുകയും ചെയ്തു. ഇതേ അവസരത്തിൽ, യഥാർത്ഥ വിശ്വാസികളും ദൃഢമനഃസ്കരുമായ സത്യവിശ്വാസികളുടെ നിലപാടെന്തായിരുന്നു? പരീക്ഷണഘട്ടങ്ങളെയും, ആപൽസന്ധികളെയും അവരെങ്ങനെ തരണം ചെയ്തു? എന്നിങ്ങനെയുള്ള വിവരങ്ങൾ 22, 23 ആയത്തുകളിൽ പ്രസ്താവിക്കുന്നുമുണ്ട്. ഇടക്കുവെച്ച് ഈ (21–ാം) വചനത്തിൽ, മൗലികപ്രധാനമായ ഒരു വിഷയം– കപടവിശ്വാസികളും ദുർബ്ബലവിശ്വാസികളും ഇത്രയും അധമാവസ്ഥയിൽ പതിക്കുവാനും, സത്യവിശ്വാസികളും ദൃഢമനഃസ്കരുമായ ആളുകൾ താഴെ പറയുംപ്രകാരം അങ്ങേഅറ്റം പ്രശംസനീയവും മാതൃകാപുരുഷൻമാരുമായി പുരോഗമിക്കുവാനുമുള്ള അടിസ്ഥാനകാരണം– ചൂണ്ടിക്കാട്ടുകയാണ്. റസൂൽ തിരുമേനി ﷺയുടെ മാതൃക സ്വീകരിക്കാത്തതാണ് എല്ലാ പരാജയത്തിന്റെയും അധഃപതനത്തിന്റെയും കാരണം; അവിടുത്തെ മാതൃക സ്വീകരിക്കുന്നതാണ് എല്ലാ വിജയത്തിന്റെയും ഉന്നമനത്തിന്റെയും നിദാനം; പക്ഷേ, അല്ലാഹുവിനെക്കുറിച്ചും അന്ത്യനാളിനെക്കുറിച്ചും ബോധവും ഭയപ്പാടും ഉണ്ടായിരിക്കുകയും, അല്ലാഹുവിന്റെ സ്മരണ ശരിക്കും ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്യുന്നവരേ ആ മാതൃക അനുസരിക്കുവാൻ തയ്യാറാവുകയുള്ളൂ; അവർക്കുമാത്രമേ അത് പ്രയോജനപ്പെടുകയുമുള്ളൂ എന്ന് സാരം.

*(*) ഇപ്പോൾ 'മസ്ജിദുൽ ഫത്ഹ്' (مسجد الفتح) അഥവാ വിജയത്തിന്റെ പള്ളി സ്ഥിതിചെയ്യുന്നത് ഈ കുന്നിലാണ്.*

'നിങ്ങൾക്ക് അല്ലാഹുവിന്റെ റസൂലിൽ മാതൃകയുണ്ടായിട്ടുണ്ട്' എന്ന് ആദ്യം പൊതുവിൽ പറഞ്ഞശേഷം, 'അതായത്, അല്ലാഹുവിനെയും അന്ത്യദിനത്തെയും പ്രതീക്ഷിക്കുകയും അല്ലാഹുവിനെ ധാരാളം സ്മരിക്കുകയും ചെയ്യുന്നവർക്ക്' എന്ന് പ്രത്യേകം ഉണർത്തിയിരിക്കുന്നത് വളരെ ശ്രദ്ധേയമാകുന്നു. ഖൻദക് യുദ്ധത്തിലെ പരീക്ഷണഘട്ടങ്ങളിൽ സത്യവിശ്വാസികൾ സ്വീകരിച്ച നിലപാട് അല്ലാഹു വിവരിക്കുന്നത് നോക്കുക:

وَلَمَّا رَءَا ٱلْمُؤْمِنُونَ ٱلْأَحْزَابَ قَالُوا۟ هَـٰذَا مَا وَعَدَنَا ٱللَّهُ وَرَسُولُهُۥ وَصَدَقَ ٱللَّهُ وَرَسُولُهُۥ ۚ وَمَا زَادَهُمْ إِلَّآ إِيمَـٰنًا وَتَسْلِيمًا ﴿٢٢﴾

**﴾22﴿ സത്യവിശ്വാസികൾ (സഖ്യ) കക്ഷികളെ കണ്ടപ്പോൾ അവർ പറഞ്ഞു: 'അല്ലാഹുവും, അവന്റെ റസൂലും നമ്മോട് വാഗ്ദാനം ചെയ്തിട്ടുള്ളതാണ് ഇത്. അല്ലാഹുവും അവന്റെ റസൂലും സത്യമത്രെ പറഞ്ഞത്.' അവർക്ക് സത്യവിശ്വാസത്തെയും, അനുസരണത്തെയുമല്ലാതെ അത് വർദ്ധിപ്പിച്ചതുമില്ല.**

---

﴾22﴿ وَلَمَّارَأَى കണ്ടപ്പോൾ الْمُؤْمِنُونَ സത്യവിശ്വാസികൾ الأَحْزَابَ കക്ഷികളെ, സംഘങ്ങളെ قَالُوا അവർ പറഞ്ഞു هَذَا ഇത് مَاوَعَدَنَا നമ്മോട് വാഗ്ദാനം ചെയ്തതാണ് اللهُوَرَسُولُهُ അല്ലാഹുവും അവന്റെ റസൂലും وَصَدَقَاللهُ അല്ലാഹു സത്യം പറഞ്ഞിരിക്കുന്നു وَرَسُولُهُ അവന്റെ റസൂലും وَمَازَادَهُمْ അതവർക്ക് വർദ്ധിപ്പിച്ചതുമില്ല إِلا إِيمَانًا വിശ്വാസത്തെയല്ലാതെ وَتَسْلِيمًا അനുസരണത്തെയും

---

സത്യവിശ്വാസികൾ പല പരീക്ഷണങ്ങൾക്കും വിധേയരായേക്കും: ഒടുവിൽ വിജയം അവർക്കുതന്നെയായിരിക്കും എന്നിങ്ങനെ അല്ലാഹുവും, അവന്റെ റസൂലും ചെയ്തിട്ടുള്ള വാഗ്ദാനങ്ങളാണ് ഇവിടെ ഉദ്ദേശ്യം. (*) ശത്രുക്കൾ അതിശക്തിയോടെ വന്നു വലയം ചെയ്യുന്നത് കണ്ടപ്പോൾ സത്യവിശ്വാസികൾക്ക് പ്രസ്തുത വാഗ്ദാനങ്ങൾ ഓർമ വരുകയും, അതവരുടെ വിശ്വാസവും അനുസരണസന്നദ്ധതയും വർദ്ധിപ്പിക്കുകയും ചെയ്തു. പൂർവ്വാധികം ധീരതയും ആവേശവും ഉളവാക്കി.

مِّنَ ٱلْمُؤْمِنِينَ رِجَالٌ صَدَقُوا۟ مَا عَـٰهَدُوا۟ ٱللَّهَ عَلَيْهِ ۖ فَمِنْهُم مَّن قَضَىٰ نَحْبَهُۥ وَمِنْهُم مَّن يَنتَظِرُ ۖ وَمَا بَدَّلُوا۟ تَبْدِيلًا ﴿٢٣﴾

**﴾23﴿ സത്യവിശ്വാസികളിലുണ്ട് ചില പുരുഷൻമാർ: തങ്ങൾ ഏതൊരു കാര്യത്തെപ്പറ്റി അല്ലാഹുവുമായി ഉടമ്പടി ചെയ്തിരുന്നുവോ അതവർ (നിറവേറ്റി) സത്യമാക്കി. അങ്ങനെ, അവരിൽ ചിലർ തന്റെ നേർച്ച [കർത്തവ്യം] നിറവേറ്റിയവരുണ്ട്; അവരിൽ (മറ്റ്) ചിലർ (അതിന്നവസരം) പാർത്തുകൊണ്ടിരിക്കുന്നവരുമുണ്ട്. അവർ (ഉടമ്പടിക്ക്) യാതൊരു വിധ മാറ്റവും വരുത്തുകയും ചെയ്തില്ല.**

---

*(*) സൂറഃ അൽബക്വറഃ 214; അൻകബൂത്ത് 2, 3 ആലുഇംറാൻ 140– 142; വസ്സ്വാഫ്ഫാത്ത് 171– 173 മുതലായ ക്വുർആൻ വചനങ്ങളിലും, പല നബിവചനങ്ങളിലും നോക്കുക.*

﴾23﴿ مِنَ الْمُؤْمِنِينَ സത്യവിശ്വാസികളിലുണ്ട് رِجَالٌ ചില പുരുഷൻമാർ صَدَقُوا അവർ സത്യമാക്കി مَا യാതൊന്നിനെ عَاهَدُوا اللَّهَ അവർ അല്ലാഹുവിനോട് ഉടമ്പടി ചെയ്തിരിക്കുന്നു عَلَيْهِ അതിന്റെമേൽ فَمِنْهُمْ അങ്ങനെ അവരിലുണ്ട് مَنْ قَضَى നിർവ്വഹിച്ചവർ نَحْبَهُ തന്റെ നേർച്ച, ആവശ്യം (കർത്തവ്യം) وَمِنْهُمْ അവരിലുണ്ട് مَنْ يَنْتَظِرُ നോക്കിപ്പാർക്കുന്നവർ, കാത്തിരിക്കുന്നവർ وَمَا بَدَّلُوا അവർ മാറ്റം വരുത്തിയതുമില്ല تَبْدِيلًا ഒരു മാറ്റം വരുത്തലും

---

ഇസ്‌ലാമിന് വേണ്ടി ദേഹവും ധനവും ബലിയർപ്പിക്കുവാൻ പ്രതിജ്ഞാബദ്ധരാണല്ലോ സത്യവിശ്വാസികൾ- ഈ പ്രതിജ്ഞ തികച്ചും നിറവേറ്റി ധർമയുദ്ധത്തിൽ രക്തസാക്ഷി (شهيد)കളായി മരണമടഞ്ഞവരെ ഉദ്ദേശിച്ചാണ് من قضى نحبه (നേർച്ച നിറവേറ്റിയവർ) എന്ന് പറഞ്ഞത്. ഒരാൾ തനിക്ക് ചെയ്യാനുള്ളതെല്ലാം ചെയ്തുതീർത്തു അഥവാ മരണപ്പെട്ടു- എന്ന ഉദ്ദേശ്യത്തിൽ ഈ വാക്യം അറബിഭാഷയിൽ ഉപയോഗിക്കപ്പെടാറുള്ളതാണ്. രക്തസാക്ഷിയായി വീരമരണം പ്രാപിക്കുവാൻ ഇത്വരെ അവസരം ലഭിച്ചില്ലെങ്കിലും, അവസരം കിട്ടുമ്പോഴെല്ലാം അതിന് തക്കം പാർത്തും സന്നദ്ധരായിക്കൊണ്ടും ഇരിക്കുന്നവരെ ഉദ്ദേശിച്ചാണ് من ينتظر (അവസരം പാർത്തുകൊണ്ടിരിക്കുന്നവർ) എന്ന് പറഞ്ഞത്. ഹംസഃ (റ), മുസ്അബ് (റ) മുതലായ പല മഹാൻമാരും ഒന്നാമത്തെ വിഭാഗത്തിലും, ഉഥ്മാൻ (റ), ത്വൽഹഃ (റ) മുതലായ പല മഹാൻമാരും രണ്ടാമത്തെ വിഭാഗത്തിലും ഉൾപ്പെട്ടവരാകുന്നു. നബി ﷺ ഒന്നിച്ച് യുദ്ധം നടത്തേണ്ടുന്ന അവസരം നേരിട്ടാൽ മരണം വരെ സധീരം പോരാടുമെന്ന് പലപ്പോഴും പല സ്വഹാബികളും വ്യക്തമായ ഭാഷയിൽ നബി ﷺ യോട് ഉടമ്പടി ചെയ്തിട്ടുള്ളത് ചരിത്രപ്രസിദ്ധമാണല്ലോ.

അനസ് (റ) ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: 'എന്റെ പിതൃവ്യൻ അനസുബ്നു നദ്ര് (انس بن النضر رضـ) ബദ്ർ യുദ്ധത്തിൽ ഉണ്ടായിരുന്നില്ല. അത് അദ്ദേഹത്തിന് അസ്വാസ്ഥ്യമായിത്തോന്നി. അദ്ദേഹം പറഞ്ഞു: 'റസൂൽ തിരുമേനി ﷺ ഒന്നാമതായി സംബന്ധിച്ച യുദ്ധത്തിൽ ഞാൻ പങ്കെടുത്തില്ലല്ലോ! എനി, തിരുമേനിയൊന്നിച്ച് അല്ലാഹു എനിക്കൊരു രംഗം കാട്ടിത്തന്നാൽ തീർച്ചയായും ഞാൻ പ്രവർത്തിക്കുന്നത് (ധീരമായി സമരം ചെയ്യുന്നത്) അല്ലാഹുവിന് കാണുമാറാകും.' അങ്ങനെ, അദ്ദേഹം ഉഹ്ദ് യുദ്ധത്തിൽ സംബന്ധിച്ചു. മുസ്‌ലിം സൈന്യം പിന്തിരിഞ്ഞോടുമ്പോൾ അദ്ദേഹം മുന്നോട്ട് കുതിച്ചു. അപ്പോൾ സഅ്ദുബ്നു മുആദ് (سعد بن معاذ رضـ) അദ്ദേഹത്തോട് ചോദിക്കുകയുണ്ടായി: 'താങ്കൾ എങ്ങോട്ടാണ്?' അദ്ദേഹം മറുപടി പറഞ്ഞതിങ്ങനെയാണ്: واها لريح الجنة اجدها دون احد (ഹാ! സ്വർഗത്തിന്റെ പരിമളം! ഉഹ്ദ് മലയുടെ ഇപ്പുറത്ത് നിന്ന് അതാ കിട്ടിക്കൊണ്ടിരിക്കുന്നു!) അങ്ങനെ, അദ്ദേഹം കൊല്ലപ്പെടുന്നത്വരെ യുദ്ധം ചെയ്തു. അദ്ദേഹത്തിന്റെ ശരീരത്തിൽ വെട്ടും, കുത്തും, മറ്റുമായി എൺപതിൽപരം പരുക്കുകൾ പറ്റിയിട്ടുണ്ടായിരുന്നു. من المؤمنين رجال എന്ന ഈ വചനം (ഇത്തരം സന്ദർഭങ്ങളെ സൂചിപ്പിച്ചുകൊണ്ട്) അവതരിക്കുകയും ചെയ്തു.' (മു; അ; തി; ന.)

അഹ്സാബ് യുദ്ധത്തിലേതുപോലുള്ള പരീക്ഷണഘട്ടങ്ങൾ അല്ലാഹു ഏർപ്പെടുത്തുന്നതിന്റെ ആവശ്യവും ഉദ്ദേശ്യവും എന്താണെന്ന് അടുത്ത വചനം കാട്ടിത്തരുന്നു:-

لِّيَجۡزِيَ ٱللَّهُ ٱلصَّٰدِقِينَ بِصِدۡقِهِمۡ وَيُعَذِّبَ ٱلۡمُنَٰفِقِينَ إِن شَآءَ أَوۡ يَتُوبَ عَلَيۡهِمۡۚ إِنَّ ٱللَّهَ كَانَ غَفُورٗا رَّحِيمٗا ﴿٢٤﴾

**﴾24﴿ സത്യവാൻമാർക്ക് അവരുടെ സത്യ(പാലന)ത്തിന് അല്ലാഹു പ്രതിഫലം നൽകുവാനും, കപടവിശ്വാസികളെ- അവൻ ഉദ്ദേശിക്കുന്നപക്ഷം- ശിക്ഷിക്കുകയോ, അല്ലെങ്കിൽ അവരുടെമേൽ പശ്ചാത്താപം സ്വീകരിക്കുകയോ ചെയ്യാനും വേണ്ടിയത്രെ (ഇത്). നിശ്ചയമായും, അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.**

---

﴾24﴿ لِيَجْزِيَ اللَّهُ അല്ലാഹു പ്രതിഫലം നൽകുവാൻവേണ്ടി الصَّادِقِينَ സത്യവാൻമാർക്ക് بِصِدْقِهِمْ അവരുടെ സത്യതക്ക് وَيُعَذِّبَ അവൻ ശിക്ഷിക്കുവാനും الْمُنَافِقِينَ കപടവിശ്വാസികളെ إِنْ شَاءَ അവൻ ഉദ്ദേശിച്ചാൽ أَوْ يَتُوبَ അല്ലെങ്കിൽ പശ്ചാത്താപം സ്വീകരിക്കാനും عَلَيْهِمْ അവരുടെമേൽ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു كَانَ غَفُورًا വളരെ പൊറുക്കുന്നവനാകുന്നു رَحِيمًا കരുണാനിധിയാകുന്നു

---

കപടവിശ്വാസികൾ തങ്ങളുടെ നിലയിൽ മാറ്റമൊന്നും വരുത്താത്തപക്ഷം അല്ലാഹു അവരെ ശിക്ഷിക്കും. അവർ പശ്ചാത്തപിക്കുന്നപക്ഷം അല്ലാഹു അത് സ്വീകരിക്കുകയും അവർക്ക് പൊറുത്തുകൊടുക്കുകയും ചെയ്യും. മറ്റൊരു തരത്തിൽ പറഞ്ഞാൽ - സൂ: ആലുഇംറാനിൽ പ്രസ്താവിച്ചതുപോലെ -നല്ലവരെയും, ചീത്തയായവരെയും വേർതിരിച്ചുകാട്ടുകയാണ് പരീക്ഷണങ്ങളുടെ ഉദ്ദേശ്യം. അല്ലാഹു പറയുന്നു:

مَا كَانَ اللَّهُ لِيَذَرَ الْمُؤْمِنِينَ عَلَى مَا أَنْتُمْ عَلَيْهِ حَتَّى يَمِيزَ الْخَبِيثَ مِنَ الطَّيِّبِ وَمَا كَانَ اللَّهُ لِيُطْلِعَكُمْ عَلَى الْغَيْبِ -آل عمران :١٧٩

സാരം: നിങ്ങൾ നിലകൊള്ളുന്ന ഈ അവസ്ഥയിൽ -നല്ലതിൽനിന്ന് ചീത്തയായതിനെ വേർതിരിക്കാതെ- സത്യവിശ്വാസികളെ അല്ലാഹു വിട്ടുകളയുവാൻ തയ്യാറില്ല. അദൃശ്യകാര്യത്തെക്കുറിച്ച് നിങ്ങൾക്ക് കാട്ടിത്തരുവാൻ അവൻ തയ്യാറില്ല. (ആലുഇംറാൻ)

സത്യവിശ്വാസികൾ, കപടവിശ്വാസികൾ, വിശ്വാസദൗർബല്യമുള്ളവർ എന്നിവരെ സംബന്ധിച്ച് പലതും പ്രസ്താവിച്ചശേഷം ശത്രുപക്ഷക്കാരായ അവിശ്വാസികളെ സംബന്ധിച്ചും മറ്റും അടുത്ത വചനങ്ങളിൽ പ്രതിപാദിക്കുന്നു:

وَرَدَّ ٱللَّهُ ٱلَّذِينَ كَفَرُواْ بِغَيۡظِهِمۡ لَمۡ يَنَالُواْ خَيۡرٗاۚ وَكَفَى ٱللَّهُ ٱلۡمُؤۡمِنِينَ ٱلۡقِتَالَۚ وَكَانَ ٱللَّهُ قَوِيًّا عَزِيزٗا ﴿٢٥﴾

**﴾25﴿ അവിശ്വസിച്ചിട്ടുള്ളവരെ അവരുടെ (മനഃ)ക്ലേശത്തോടെ -യാതൊരു ഗുണവും നേടാതെ -അല്ലാഹു മടക്കുകയും ചെയ്തു. സത്യവിശ്വാസികൾക്ക് അല്ലാഹു യുദ്ധം മതിയാക്കി [ആവശ്യമില്ലാതാക്കി]ക്കൊടുക്കുകയും ചെയ്തു. അല്ലാഹു ശക്തനും പ്രതാപശാലിയുമാകുന്നു.**

﴾25﴿ وَرَدَّاللَّهُ അല്ലാഹു മടക്കുകയും (തടയുകയും) ചെയ്തു الَّذِينَ كَفَرُوا അവിശ്വസിച്ചവരെ بِغَيْظِهِمْ അവരുടെ ക്ലേശത്തോടെ, കോപത്തോടെ لَمْ يَنَالُوا അവർ നേടാതെ, അവർ പ്രാപിച്ചില്ല خَيْرًا ഒരു ഗുണവും وَكَفَى اللَّهُ അല്ലാഹു മതിയാക്കുക (തടുക്കുക)യും ചെയ്തു الْمُؤْمِنِينَ സത്യവിശ്വാസികൾക്ക് الْقِتَالَ യുദ്ധം وَكَانَ اللَّهُ അല്ലാഹു ആകുന്നു قَوِيًّا ശക്തൻ عَزِيزًا പ്രതാപശാലി

---

ഇസ്‌ലാമിനെയും, മുസ്‌ലിംകളെയും ഈ പ്രാവശ്യം അടിയോടെ നിഷ്കാസനം ചെയ്യുമെന്ന ചങ്കൂറ്റത്തോടും തികച്ചും ശുഭപ്രതീക്ഷയോടും കൂടിയാണ് സഖ്യസൈന്യങ്ങൾ മദീനഃയെ ഉപരോധം ചെയ്തത്. പക്ഷേ, ഫലം നേരെമറിച്ചാണ് സംഭവിച്ചത്. കുപിതരും, രോഷാകുലരുമായിക്കൊണ്ട് ദാരുണമാംവണ്ണം അവർ യുദ്ധക്കളം വിട്ടോടേണ്ടിവന്നു. മുസ്‌ലിംകൾക്കാകട്ടെ കുറേ പരീക്ഷണഘട്ടങ്ങൾക്ക് ശേഷമെങ്കിലും– ഒരു പോരാട്ടമോ പൊതുസംഘട്ടനമോ ആവശ്യമായി വരാതെ യുദ്ധം വളരെ ശുഭകരമായി പര്യവസാനിക്കുകയും ചെയ്തു. അതെ, 9–ാം വചനത്തിൽ പ്രസ്താവിച്ചതുപോലെ, അല്ലാഹു കൊടുങ്കാറ്റും, കാണപ്പെടാത്ത സൈന്യങ്ങളെ (മലക്കുകളെ)യും നിയോഗിച്ചതുവഴി മുസ്‌ലിംകൾക്ക് യുദ്ധാവശ്യം നിറവേറ്റിക്കൊടുത്തു.

വിജയാനന്തരം അല്ലാഹുവിന്റെ മഹത്തായ ഈ അനുഗ്രഹത്തെക്കുറിച്ച് വിനയത്തോടും, കൃതജ്ഞതയോടും കൂടി നബി ﷺ പറഞ്ഞ വാക്യങ്ങൾ നോക്കുക: വിഷമഘട്ടങ്ങളിലും ഓരോ മുസ്‌ലിമിനും അതിൽ പാഠവും, മനസ്സമാധാനത്തിന് വകയും കാണാം. തിരുമേനി ഇപ്രകാരം പറഞ്ഞു: لا إله إلاالله وحده, صدق وعده, ونصر عبده, واعز جنده, وهزم الأحزاب وحده, فلا شيء بعده – متفق عليه (സാരം: അല്ലാഹു അല്ലാതെ ആരാധ്യനേയില്ല, അവൻ ഏകനത്രെ. അവൻ തന്റെ വാഗ്ദാനം സത്യമായി പാലിച്ചു. അവന്റെ അടിയാനെ സഹായിക്കുകയും ചെയ്തു. അവന്റെ സൈന്യത്തിന് പ്രതാപം നൽകുകയും ശത്രുകക്ഷികളെ അവൻ ഒറ്റയ്ക്ക്തന്നെ പരാജയപ്പെടുത്തുകയും ചെയ്തു. അവന്ശേഷം മറ്റൊന്നില്ലതന്നെ. (ബു. മു.)

ഖൻദക്വ് യുദ്ധം കഴിഞ്ഞശേഷം, മുസ്‌ലിംകളുടെനേരെ ഇങ്ങനെ ഒരു യുദ്ധത്തിനൊരുങ്ങുവാൻ ക്വുറൈശികൾ പിന്നീട് ധൈര്യപ്പെടുകയുണ്ടായിട്ടില്ല എന്നത് സ്മരണീയമാണ്. നബി ﷺ പ്രസ്താവിച്ചതായി സുലൈമാനുബ്നു സ്വുറദ് (سليمان بن صرد رض) പറയുന്നു: الآن نغزوهم ولا يغزونا نحن فسير اليهم – البخارى (എനി, നാം അവരോട് പടയെടുക്കേണ്ടിയിരിക്കുന്നു; അവർ നമ്മോട് പടയെടുത്തുവരികയില്ല; നാം അങ്ങോട്ട് പോകേണ്ടിയിരിക്കുന്നു. (ബു.) ക്വുറൈശികളും, ഇതരവംശക്കാരുമായ ശത്രുവിഭാഗത്തെപ്പറ്റി പൊതുവിൽ പ്രസ്താവിച്ചശേഷം അതിലുണ്ടായിരുന്ന യഹൂദികളെക്കുറിച്ച് അടുത്ത വചനങ്ങളിൽ പ്രത്യേകം എടുത്തുപറയുന്നു:-

وَأَنزَلَ ٱلَّذِينَ ظَـٰهَرُوهُم مِّنْ أَهْلِ ٱلْكِتَـٰبِ مِن صَيَاصِيهِمْ وَقَذَفَ فِى قُلُوبِهِمُ ٱلرُّعْبَ فَرِيقًا تَقْتُلُونَ وَتَأْسِرُونَ فَرِيقًا ﴿٢٦﴾

**﴾26﴿ വേദക്കാരിൽനിന്നും അവർക്ക് പിന്തുണ നല്കിയവരെ തങ്ങളുടെ കോട്ടകളിൽനിന്ന് അവൻ ഇറക്കി അയക്കുകയും ചെയ്തു; അവരുടെ ഹൃദയങ്ങളിൽ ഭീതി ഇട്ടേക്കുകയും ചെയ്തു; (അവരിൽ) ഒരു വിഭാഗത്തെ നിങ്ങൾ കൊലപ്പെടുത്തുകയും, ഒരു വിഭാഗത്തെ നിങ്ങൾ തടങ്ങലിലാക്കുകയും ചെയ്തിരിക്കുന്നു!**

وَأَوْرَثَكُمْ أَرْضَهُمْ وَدِيَـٰرَهُمْ وَأَمْوَٰلَهُمْ وَأَرْضًا لَّمْ تَطَـُٔوهَا ۚ وَكَانَ ٱللَّهُ عَلَىٰ كُلِّ شَىْءٍ قَدِيرًا ﴿٢٧﴾

**《27》 അവരുടെ ഭൂമിയും, അവരുടെ വീടുകളും, അവരുടെ സ്വത്തുക്കളും, നിങ്ങൾ (കാലെടുത്ത്) ചവിട്ടിയിട്ടില്ലാത്ത ഭൂമിയും അവൻ നിങ്ങൾക്ക് അവകാശപ്പെടുത്തിത്തരുകയും ചെയ്തു. അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.**

---

《26》 وَأَنْزَلَ അവൻ ഇറക്കുകയും ചെയ്തു الَّذِينَ ظَاهَرُوهُمْ അവർക്ക് പിൻതുണ നൽകിയവരെ, സഹകരിച്ചവരെ مِنْ أَهْلِ الْكِتَابِ വേദക്കാരിൽ നിന്നുള്ള مِنْ صَيَاصِيهِمْ അവരുടെ കോട്ടകളിൽ നിന്ന് وَقَذَفَ അവൻ ഇടുകയും ചെയ്തു فِي قُلُوبِهِمُ അവരുടെ ഹൃദയങ്ങളിൽ الرُّعْبَ ഭീതി, ഭയപ്പാട് فَرِيقًا ഒരു വിഭാഗത്തെ, സംഘത്തെ تَقْتُلُونَ നിങ്ങൾ കൊലപ്പെടുത്തുന്നു وَتَأْسِرُونَ നിങ്ങൾ തടങ്ങലിലാക്കുക (ചിറപിടിക്കുക)യും ചെയ്യുന്നു فَرِيقًا ഒരു വിഭാഗത്തെ 《27》 وَأَوْرَثَكُمْ നിങ്ങൾക്കവൻ അവകാശപ്പെടുത്തുകയും ചെയ്തു أَرْضَهُمْ അവരുടെ ഭൂമി وَدِيَارَهُمْ അവരുടെ വീടുകളും, ഭവനങ്ങളും وَأَمْوَالَهُمْ അവരുടെ സ്വത്തുക്കളും وَأَرْضًا ഒരു ഭൂമിയും لَمْ تَطَئُوهَا നിങ്ങളതിൽ ചവിട്ടിയിട്ടില്ല وَكَانَ اللَّهُ അല്ലാഹു ആകുന്നു عَلَى كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرًا കഴിവുള്ളവൻ

---

സഖ്യകക്ഷികളെ സഹായിച്ചുകൊണ്ടിരുന്ന 'ബനൂക്വുറൈദ്വഃ (بنو قريظة) ഗോത്രക്കാരായ യഹൂദികൾ നബി ﷺ യുമായി സമാധാനസഖ്യം ചെയ്തിട്ടുണ്ടായിരുന്നു. അവരുടെ സഹോദര ഗോത്രമായ ബനൂനദ്വീറി (بنو النضير)ന്റെ പ്രേരണയനുസരിച്ചാണ് അവർ സഖ്യം ലംഘിച്ചത്. അറബിഗോത്രങ്ങൾ ഏകോപിച്ച് നടത്തുന്ന ഈ മഹായുദ്ധം വഴി മുഹമ്മദിനെയും കൂട്ടരെയും നാമാവശേഷമാക്കാമെന്നും, അതിന് ഇതിനെക്കാൾ നല്ല ഒരവസരം ലഭിക്കാനില്ലെന്നും നദ്വീറിന്റെ തലവനായ ഹുയയ്യ് (حيي) സമർത്ഥിച്ചു. ക്വുറൈദ്വഃയുടെ നേതാവായ കഅ്ബ് (كعب) ആദ്യം വിസമ്മതിക്കുകയും ഈ സന്ധിലംഘനത്തിന്റെ ഫലം എന്നെന്നേക്കുമുള്ള അപമാനമായിത്തീർന്നേക്കാമെന്ന് പറയുകയും ചെയ്തു. എങ്കിലും, ഒടുക്കം ഹുയയ്യിന്റെ വലയിൽ കഅ്ബും അകപ്പെടുകയാണുണ്ടായത്.

ഖൻദക് യുദ്ധം ശുഭകരമായി പര്യവസാനിച്ച ഉടനെത്തന്നെ ക്വുറൈദ്വഃയുടെ നേരെ പോയിക്കൊള്ളുവാൻ നബി ﷺ ക്ക് വഹ്യ് കിട്ടി. അല്പമാത്രം നാഴിക ദൂരമേ മദീനഃക്കും ക്വുറൈദ്വഃക്കും ഇടയിലുള്ളൂ. 'ബനൂക്വുറൈദ്വഃയിൽ വെച്ചല്ലാതെ ആരും അസ്വ്ർ നമസ്കരിക്കരുത്!' എന്ന് നബി ﷺ പ്രഖ്യാപനം ചെയ്തു. വഴി മദ്ധ്യേ അസ്വ്റിന്റെ സമയം വന്നു. സ്വഹാബികൾ ചിലർ വഴിക്ക്വെച്ചുതന്നെ നമസ്കാരം നടത്തി. മറ്റുചിലർ അവിടെ എത്തിയശേഷമേ നമസ്ക്കരിച്ചുള്ളൂ. രണ്ടുകൂട്ടരെയും തിരുമേനി ആക്ഷേപിക്കുകയുണ്ടായില്ല. (ആദ്യത്തെവർ ആ പ്രഖ്യാപനത്തിന്റെ ഉദ്ദേശ്യവും തത്വവും പരിഗണിച്ചു. രണ്ടാമത്തെവർ അക്ഷരംപ്രതി അതനുസരിക്കുകയും ചെയ്തു. രണ്ട് കൂട്ടരുടെയും ഉദ്ദേശ്യശുദ്ധിയിൽ സംശയിക്കുവാനില്ലല്ലോ.)

നബി ﷺ യും സ്വഹാബികളും ക്വുറൈദ്വഃയിൽ എത്തിയപ്പോഴേക്കും യഹൂദികൾ

ഭയപ്പെട്ടു കോട്ടകളിൽ അഭയം പ്രാപിച്ചു. ഇരുപത്തഞ്ച് ദിവസത്തോളം മുസ്ലിംകൾ കോട്ടകളെ ഉപരോധം ചെയ്തു. യഹൂദികൾ അങ്ങേഅറ്റം വിഷമിച്ചു. ഒടുക്കം നബി ﷺ യുടെ തീരുമാനം നിരുപാധികം അനുസരിച്ചുകൊള്ളാമെന്ന നിശ്ചയത്തിന്മേൽഅവർ കോട്ടകളിൽനിന്ന് പുറത്ത്വന്നു. സഅ്ദുബ്നുമുആദ് (سعدبن معاذ رضـ) ചെയ്യുന്ന തീരുമാനം സ്വീകരിക്കുമെന്നും, അദ്ദേഹത്തെ തങ്ങളുടെ മദ്ധ്യസ്ഥനാക്കാമെന്നും അവർ അറിയിച്ചു. ക്വുറൈദ്വഃയുമായി സഖ്യമുണ്ടായിരുന്ന ഔസ് (اوس) ഗോത്രത്തിലെ നേതാവായിരുന്നു സഅ്ദ് (റ). അതുകൊണ്ടാണ് അവർ അദ്ദേഹത്തെ മദ്ധ്യസ്ഥനാക്കുവാൻ തയ്യാറായത്. തിരുമേനിയും ഇത് സമ്മതിച്ചു. ഖൻദക് യുദ്ധത്തിൽവെച്ച് അമ്പ് പറ്റുക നിമിത്തം അദ്ദേഹം മദീനഃപള്ളിയിൽ ശുശ്രൂഷയിലിരിക്കുകയായിരുന്നു. ഒന്നിലധികം പ്രാവശ്യം സന്ധിലംഘനവും ചതിയും നടത്തി ശത്രുതയുടെയും വിശ്വാസവഞ്ചനയുടെയും പാരമ്പര്യം പുലർത്തിവന്ന അവരുടെ കാര്യത്തിൽ അവർ സ്വയം തിരഞ്ഞെടുത്ത മദ്ധ്യസ്ഥനായ സഅ്ദ് (റ) തീരുമാനം ചെയ്തത് ഇപ്രകാരമായിരുന്നു: 'യുദ്ധപ്രായമായവരെ വധിക്കുക, സ്ത്രീകളെയും കുട്ടികളെയും ചിറപിടിക്കുക, സ്വത്തുക്കൾ മുസ്ലിംകൾക്കധീനമാക്കുക.' ഇവരിൽ അല്ലാഹുവിന്റെയും റസൂലിന്റെയും വിധി ഇതുതന്നെയാണെന്ന് നബി ﷺ മുആദ് (റ)നോട് പറയുകയുണ്ടായി. ഈ വിധി നടപ്പാക്കപ്പെടുകയും ചെയ്തു. തങ്ങൾ സ്വയംതന്നെ തങ്ങളുടെമേൽ വരുത്തിവെച്ച ഈ വിധിക്ക് വഴങ്ങുവാൻ യഹൂദികൾ സന്നദ്ധരായതിൽനിന്ന് അവരുടെ ഹൃദയങ്ങളിൽ അല്ലാഹു ഇട്ടുകൊടുത്ത ഭീതി എത്രമാത്രമായിരുന്നുവെന്ന് ഊഹിക്കാം.

നിങ്ങൾ കാലെടുത്തു ചവിട്ടിയിട്ടില്ലാത്ത ഭൂമിയും (وأرضالم تطأوها) എന്ന് പറഞ്ഞത്, പിന്നീട് മുസ്ലിംകൾക്ക് ഖൈബർ അധീനമായതിനെ ഉദ്ദേശിച്ചാണെന്നും; അതല്ല, അനന്തരം ജയിക്കപ്പെട്ട മറ്റ് പ്രദേശങ്ങളെ ഉദ്ദേശിച്ചുള്ള വാഗ്ദാനമാണെന്നും ക്വുർആൻ വ്യാഖ്യാതാക്കൾ പ്രസ്താവിച്ചുകാണുന്നു. ഇമാം ഇബ്നുജരീർ (റ) ചൂണ്ടിക്കാണിച്ചതുപോലെ ഇത് രണ്ടും ഇവിടെ ഉദ്ദേശിച്ചിരിക്കുന്നതിനും വിരോധമില്ല.

അഹ്സാബ് യുദ്ധത്തിന്ശേഷം ക്വുറൈദ്വഃയുടെയും നദ്വീറിന്റെയും സ്വത്തുക്കൾ മുസ്ലിംകൾക്കധീനമായല്ലോ. ഇതുവഴി നബി തിരുമേനി ﷺ ക്ക് കുറേ മൂലധനം കൈവന്നിട്ടുണ്ടെന്ന് ധരിച്ചുകൊണ്ട് അവിടുത്തെ പത്നിമാർ തിരുമേനിയുടെ അടുക്കൽ ചെന്നു ഇങ്ങനെ പറഞ്ഞു: 'അല്ലാഹുവിന്റെ റസൂലേ, റോമായിലെ കൈസറിന്റെയും, പേർഷ്യായിലെ കൊസ്രുവിന്റെയും പെൺമക്കൾക്ക് ആഭരണങ്ങൾ, വസ്ത്രങ്ങൾ, വേലക്കാർ, ഭൃത്യൻമാർ എന്നിവരെല്ലാമുണ്ട്. ഞങ്ങളുടെ ഇല്ലായ്മയും, വല്ലായ്മയും അങ്ങേക്കറിയാമല്ലോ!' ഇത് തിരുമേനിയുടെ ഹൃദയത്തിന് അധികമായ വേദനയുണ്ടാക്കി. ഇതിനെത്തുടർന്ന് അവരോട് ഇപ്രകാരം പറയുവാൻ അല്ലാഹു നബി ﷺ യോട് കൽപിക്കുന്നു:-

## വിഭാഗം - 4

يَـٰٓأَيُّهَا ٱلنَّبِىُّ قُل لِّأَزْوَٰجِكَ إِن كُنتُنَّ تُرِدْنَ ٱلْحَيَوٰةَ ٱلدُّنْيَا وَزِينَتَهَا فَتَعَالَيْنَ أُمَتِّعْكُنَّ وَأُسَرِّحْكُنَّ سَرَاحًا جَمِيلًا ﴿٢٨﴾

**﴾28﴿ ഹേ, നബിയേ! നിന്റെ ഭാര്യമാരോട് പറയുക: 'നിങ്ങൾ ഐഹികജീവിതവും, അതിന്റെ അലങ്കാരവും ഉദ്ദേശിക്കുകയാണെങ്കിൽ നിങ്ങൾ വരുവിൻ; നിങ്ങൾക്ക് ഞാൻ 'മുത്അത്ത്' [മോചനവിഭവം] നൽകുകയും, നിങ്ങളെ ഭംഗിയായ വിട്ടയക്കൽ തരുകയും ചെയ്യാം.**

وَإِن كُنتُنَّ تُرِدْنَ ٱللَّهَ وَرَسُولَهُۥ وَٱلدَّارَ ٱلْـَٔاخِرَةَ فَإِنَّ ٱللَّهَ أَعَدَّ لِلْمُحْسِنَـٰتِ مِنكُنَّ أَجْرًا عَظِيمًا ﴿٢٩﴾

**《29》 'നിങ്ങള്‍ അല്ലാഹുവിനെയും, അവന്റെ റസൂലിനെയും, പരലോകഭവനത്തെയും ഉദ്ദേശിക്കുകയാണെങ്കില്‍, എന്നാല്‍ നിശ്ചയമായും, നിങ്ങളില്‍നിന്ന് പുണ്യവതികളായുള്ളവര്‍ക്ക് അല്ലാഹു മഹത്തായ പ്രതിഫലം ഒരുക്കിവെച്ചിരിക്കുന്നു.'**

---

《28》 يَا أَيُّهَاالنَّبِيُّ ഹേ നബിയേ قُلْ നീ പറയുക لِأَزْوَاجِكَ തന്റെ ഭാര്യമാരോട് إِنْ كُنتُنَّ നിങ്ങളാണെങ്കില്‍ تُرِدْنَ നിങ്ങള്‍ ഉദ്ദേശിക്കുക الْحَيَاةَالدُّنْيَا ഐഹികജീവിതം وَزِينَتَهَا അതിന്റെ അലങ്കാരവും, മോടിയും فَتَعَالَيْنَ എന്നാല്‍ നിങ്ങള്‍ വരുക أُمَتِّعْكُنَّ നിങ്ങള്‍ക്ക് ഞാന്‍ മുത്അത്ത് നല്‍കാം, മോചനവിഭവം തരാം وَأُسَرِّحْكُنَّ നിങ്ങളെ വിട്ടയച്ചു (വേര്‍പ്പെടുത്തി) തരുകയും ചെയ്യാം سَرَاحًا ഒരു വിട്ടയക്കല്‍ جَمِيلًا ഭംഗിയായ, നല്ല 《29》 وَإِنْ كُنتُنَّ നിങ്ങളാണെങ്കില്‍ تُرِدْنَ നിങ്ങള്‍ ഉദ്ദേശിക്കുന്നു اللّٰهَوَرَسُولَهُ അല്ലാഹുവിനെയും അവന്റെ റസൂലിനെയും وَالدَّارَالآخِرَةَ പരലോകഭവനത്തെയും فَإِنَّاللّٰهَ എന്നാല്‍ നിശ്ചയമായും അല്ലാഹു أَعَدَّ ഒരുക്കിയിരിക്കുന്നു لِلْمُحْسِنَاتِ പുണ്യവതികള്‍ക്ക്, നന്മ ചെയ്യുന്നവര്‍ക്ക് مِنْكُنَّ നിങ്ങളില്‍നിന്ന് أَجْرًاعَظِيمًا വമ്പിച്ച പ്രതിഫലം

---

വിവാഹമോചനം (طلاق) നടത്തുമ്പോള്‍ ഭാര്യക്ക്- ഒരു മനസ്സമാധാനവും, തല്‍ക്കാലാശ്വാസവും എന്ന നിലക്ക് ഒരു പാരിതോഷികം കൊടുക്കേണ്ടതുണ്ട്. ഇതിന്നാണ് 'മുത്അത്ത്' (متعة) എന്ന് പറയുന്നത്. (കൂടുതല്‍ വിവരം 49-ാം വചനത്തിന്റെ വിവരണത്തില്‍ കാണാം.) ഐഹികസുഖമാണ് തങ്ങളുടെ ലക്ഷ്യമെങ്കില്‍ തങ്ങളെ വളരെ നല്ല നിലയില്‍ വിവാഹമോചനം നല്‍കി വിട്ടയച്ചുതരാം; അല്ലാഹുവിന്റെയും റസൂലിന്റെയും പ്രീതിയും പരലോകസൗഖ്യവുമാണ് തങ്ങളുടെ ലക്ഷ്യമെങ്കില്‍ തങ്ങള്‍ സമര്‍പ്പിച്ച ആവശ്യങ്ങള്‍ അതിന് അനുയോജ്യമായതല്ല; ഐഹികമായ ആഡംബരമോഹവും പാരത്രികഗുണങ്ങളുംകൂടി സമ്മേളിക്കുവാന്‍ നിവൃത്തിയില്ല. പക്ഷേ, ഇവിടെ വെച്ച് നന്മയും പുണ്യവും ചെയ്യുന്നവര്‍ക്ക് നബി ﷺ യുടെ ഭാര്യമാര്‍ എന്ന നിലക്ക് വിശേഷിച്ചും- വമ്പിച്ച പ്രതിഫലങ്ങള്‍ അല്ലാഹുവിങ്കല്‍ ലഭിക്കുവാനിരിക്കുന്നുമുണ്ട്; അതുകൊണ്ട് ഈ രണ്ടില്‍ ഏതാണ് തങ്ങള്‍ ഇഷ്ടപ്പെടുന്നതെന്ന് തീര്‍ച്ചപ്പെടുത്തണം എന്നത്രെ ഈ വചനങ്ങളുടെ താല്‍പര്യം. ആകയാല്‍ ഈ വചനങ്ങള്‍ക്ക് آية التخيير (അഭിപ്രായത്തിന് വിട്ടുകൊടുക്കുന്ന ആയത്ത്) എന്ന് പറയപ്പെടുന്നു. ചോദ്യത്തിലടങ്ങിയ ഗൗരവം മനസ്സിലാക്കുവാന്‍ യഥാര്‍ത്ഥ സത്യവിശ്വാസികള്‍ക്ക് പ്രയാസമുണ്ടാവുകയില്ലല്ലോ.

ഒമ്പത്പേരാണ് ഈ അവസരത്തില്‍ നബി ﷺ യുടെ പത്നിമാരായി ഉണ്ടായിരുന്നത്; ഖുറൈശീഗോത്രത്തില്‍പെട്ട ആഇശഃ, ഹഫ്സ്വഃ, ഉമ്മുഹബീബഃ, സൗദഃ, ഉമ്മുസലമഃ എന്നിവരും, അസദ് വംശക്കാരിയായ സൈനബ്, ഹിലാല്‍ ഗോത്രക്കാരിയായ മൈമൂനഃ, നദ്വീര്‍ വംശത്തില്‍പെട്ട സ്വഫിയ്യഃ, മുസ്ത്വലഖ് ഗോത്രക്കാരിയായ

ജുവൈരിയ്യഃ എന്നിവരും رضي الله عنهن ആയിരുന്നു അവർ. (*) ഈ വചനം കേൾക്കേണ്ട താമസം: അവരെല്ലാവരും ഏകസ്വരത്തിൽ അല്ലാഹുവിനെയും, അവന്റെ റസൂലിനെയും, പരലോകത്തെയും തന്നെ തിരഞ്ഞെടുത്തു. الحمد لله

മുസ്‌ലിം (റ), അഹ്മദ് (റ) മുതലായവർ ജാബിർ (റ) വഴി നിവേദനം ചെയ്തിട്ടുള്ള ഒരു ഹദീഥിന്റെ സാരം അറിയുന്നത് സന്ദർഭോചിതമാണ്. അദ്ദേഹം പറയുന്നു: അബൂബക്ർ (റ) നബി ﷺ യുടെ വാതിൽക്കൽ വന്ന് പ്രവേശനത്തിന് അനുമതി ചോദിച്ചു. വാതിൽക്കൽ കുറെ ആളുകൾ കൂടിയിട്ടുണ്ടായിരുന്നു. സമ്മതം കിട്ടിയില്ല. പിന്നീട് ഉമറും (റ) വന്ന് സമ്മതം തേടി. ആദ്യം സമ്മതം ലഭിച്ചില്ല. കുറേ കഴിഞ്ഞശേഷം രണ്ട് പേർക്കും അകത്ത്കടക്കുവാൻ അനുമതി കിട്ടി. തിരുമേനി മൗനമായിരിക്കയായിരുന്നു. ഭാര്യമാർ ചുറ്റുപുറവും കൂടിയിട്ടുമുണ്ട്. ഉമർ (റ) പറഞ്ഞു: 'ഞാൻ നബി ﷺ യോട് സംസാരിക്കും– അവിടുന്ന് ചിരിച്ചേക്കാം!' അദ്ദേഹം നബിയോട്: 'അല്ലാഹുവിന്റെ റസൂലേ, സൈദിന്റെ മകൾ (എന്റെ ഭാര്യ) അൽപം മുമ്പ് എന്നോട് ചിലവിന് കൊടുക്കാനാവശ്യപ്പെട്ടു: അപ്പോൾ ഞാനവളുടെ കഴുത്തിന് കൊടുത്ത ഇടി അങ്ങുന്ന് കണ്ടിരുന്നുവെങ്കിൽ!' ഇത് കേട്ടപ്പോൾ തിരുമേനി അവിടുത്തെ അണപ്പല്ലുകൾ കാണപ്പെടുമാറ് ചിരിച്ചുപോയി! തിരുമേനി തുടർന്ന് പറഞ്ഞു: 'ഇവരിതാ ചിലവിനുള്ള വക ചോദിച്ചുകൊണ്ട് എന്റെ ചുറ്റുപാടും വന്നുകൂടിയിരിക്കുന്നു!' അപ്പോൾ അബൂബക്ർ (റ), ആഇശഃ (റ)യുടെയും, ഉമർ (റ) ഹഫ്സ്വഃയുടെയും നേരെ തിരിഞ്ഞു അവരെ അടിക്കുവാൻ ശ്രമിക്കുകയും 'റസൂൽ തിരുമേനി ﷺ യുടെ കൈവശം ഇല്ലാത്തതിന് ആവശ്യപ്പെടുകയാണോ നിങ്ങൾ?' എന്ന് അവരെ ആക്ഷേപിക്കുകയും ചെയ്തു. തിരുമേനി അവരെ തടഞ്ഞു. ഈ അവസരത്തിൽ നബി ﷺ യുടെ ഭാര്യമാർ, തിരുമേനിയുടെ പക്കൽ ഇല്ലാത്തത് ഇനിമേലിൽ ഞങ്ങൾ ആവശ്യപ്പെടുകയില്ലെന്ന് പറഞ്ഞു. പിന്നീട് ആയത്ത് അവതരിച്ചു. ആദ്യമായി തിരുമേനി ആഇശഃ (റ)യോട്, 'ഞാൻ നിന്നോടൊരു കാര്യം പറയുന്നു; നിന്റെ മാതാപിതാക്കളോട് ആലോചന ചെയ്യാതെ ബദ്ധപ്പെട്ടു അതിന് മറുപടി പറയരുത്' എന്ന് ഉണർത്തിക്കൊണ്ട് قل يا أيها النبي എന്ന് (തുടങ്ങുന്ന ഈ വചനം) ഓതിക്കേൾപ്പിച്ചു. ആഇശഃ (റ) ഉടനെ മറുപടി നൽകി: 'അവിടുത്തെ കാര്യത്തിലാണോ ഞാൻ മാതാപിതാക്കളോട് ആലോചന നടത്തുന്നത്.?! ഞാനിതാ അല്ലാഹുവിനെയും, റസൂലിനെയും തിരഞ്ഞെടുത്തിരിക്കുന്നു. മറ്റുള്ള ഭാര്യമാരോട് ഈ വിവരം (ഞാൻ പറഞ്ഞത്) അറിയിക്കരുത് എന്ന് അങ്ങയോടപേക്ഷിക്കയും ചെയ്യുന്നു'. തിരുമേനി പറഞ്ഞു: 'അല്ലാഹു എന്നെ പരുഷസ്വഭാവിയാക്കിയിട്ടില്ല; സൗമ്യമായി പെരുമാറുന്ന അദ്ധ്യാപകനായിട്ടാണ് നിയോഗിച്ചിരിക്കുന്നത്. നീ എന്ത് തിരഞ്ഞെടുത്തുവെന്ന് എന്നോട് ആർ ചോദിച്ചാലും ഞാനത് പറയാതിരിക്കയില്ല.' (احمد ومسلم وغيرهما)

വിശ്വാസം, ഭയഭക്തി, നബി ﷺ യോടുള്ള സ്നേഹബഹുമാനം ആദിയായവയിലെല്ലാം തന്നെ, നബി ﷺ യുടെ പത്നിമാർ മറ്റ് സ്ത്രീകളെ അപേക്ഷിച്ച് എത്രയോ ഉയർന്ന പടിയിലാണെന്ന് പറയേണ്ടതില്ല. മറ്റ് സ്ത്രീകൾക്കില്ലാത്ത ഉന്നതപദവികൾ അല്ലാഹു അവർക്ക് നൽകിയിട്ടുമുണ്ട്. ഈ അദ്ധ്യായത്തിൽതന്നെ ഇതിന് പല തെളിവുകളും കാണാം. അവർ സത്യവിശ്വാസികളുടെ മാതാക്കളും സമുദായത്തിന്റെ മാതൃകാവനിതകളുമാണ്. നബി ﷺ അവരുടെ ഭർത്താവും, തങ്ങൾ അവിടുത്തെ ഭാര്യമാരുമെന്ന നിലക്ക്– മനുഷ്യസഹജവും സ്ത്രീസഹജവുമായ നിലയിൽ– ഇത്തരം ചില പെരുമാറ്റങ്ങൾ ചിലപ്പോൾ പ്രകടമായേക്കുന്നതിൽ അൽഭുതപ്പെടുവാനില്ല. അതേസമയത്ത് പല പാഠ

(*) عائشة , حفصة , أم حبيبة , سودة , أم سلمة , زينب , ميمونة , صفية , جويرية رضي الله عنهن

ങ്ങളും അവർ മുസ്‌ലിം സമുദായത്തിന് നൽകുകയും ചെയ്യുന്നു. എത്രയോ ഇസ്‌ലാമിക നിയമങ്ങൾക്കും, ഉപദേശങ്ങൾക്കും ഇത്തരം സംഭവങ്ങൾ കാരണമായിട്ടുണ്ടെന്ന് ക്വുർആനും നബിചര്യയും പരിശോധിക്കുന്നവർക്കറിയാം. ഇവയിൽ പ്രധാനമായ ഈ സൂറത്തിൽ കാണാവുന്നതുമാകുന്നു. നബി ﷺ യുടെ പത്നിമാരെ സംബോധന ചെയ്തു കൊണ്ട് അല്ലാഹു പറയുന്നു:-

يَـٰنِسَآءَ ٱلنَّبِىِّ مَن يَأْتِ مِنكُنَّ بِفَـٰحِشَةٍ مُّبَيِّنَةٍ يُضَـٰعَفْ لَهَا ٱلْعَذَابُ ضِعْفَيْنِ ۚ وَكَانَ ذَٰلِكَ عَلَى ٱللَّهِ يَسِيرًا ﴿٣٠﴾

**﴾30﴿ നബിയുടെ പത്നിമാരേ! നിങ്ങളിൽ ആരെങ്കിലും വ്യക്തമായ വല്ല ചീത്ത വൃത്തിയും കൊണ്ടു വരുന്ന [പ്രവർത്തിക്കുന്ന]തായാൽ, അവൾക്ക് രണ്ടിരട്ടിയായി ശിക്ഷ ഇരട്ടിപ്പിക്കപ്പെടുന്നതാണ്. അത് അല്ലാഹുവിന്റെ മേൽ നിസ്സാരമായതാകുന്നു.**

﴾30﴿ يَا نِسَاءَ النَّبِيِّ നബിയുടെ സ്ത്രീകളേ (പത്നിമാരേ) مَنْ ആരെങ്കിലും يَأْتِ വരുന്നതായാൽ مِنْكُنَّ നിങ്ങളിൽനിന്ന് بِفَاحِشَةٍ വല്ല ചീത്തവൃത്തിയുംകൊണ്ട് مُبَيِّنَةٍ വ്യക്തമായ, പ്രത്യക്ഷമായ يُضَاعَفْ ഇരട്ടിയാക്കപ്പെടും لَهَا അവൾക്ക് الْعَذَابُ ശിക്ഷ ضِعْفَيْنِ രണ്ടിരട്ടി وَكَانَ ذَٰلِكَ അതാകുന്നു عَلَى اللَّهِ അല്ലാഹുവിന്റെ മേൽ يَسِيرًا നിസ്സാരമായത്

പ്രത്യക്ഷത്തിൽതന്നെ ചീത്തയായി ഗണിക്കപ്പെടുന്ന എല്ലാ തെറ്റുകുറ്റങ്ങളും فاحشة مبينة (വ്യക്തമായ ചീത്തവൃത്തി)യിൽ ഉൾപ്പെടുന്നു. നബി ﷺ യെ വെറുപ്പിക്കൽ, മഹാപാപങ്ങൾ മുതലായവയെല്ലാം ഇതിന് ഉദാഹരണങ്ങളാകുന്നു. അടുത്ത വചനങ്ങളിൽനിന്ന് ഗ്രഹിക്കാവുന്നതുപോലെ, വഹ്‌യിന്റെ കേന്ദ്രത്തിൽ ജീവിച്ചു വരുന്ന അവർ ഇതരസ്ത്രീകളെക്കാൾ പലനിലക്കും ഉന്നത പദവിയുള്ളവരാണ്. എന്നിരിക്കെ, മറ്റാരെപ്പോലെയും തെറ്റുകുറ്റങ്ങൾ വരാതിരിക്കുവാൻ പ്രത്യേകം ബാധ്യസ്ഥരായിരിക്കുകയും ചെയ്യുമല്ലോ അവർ. അല്ലാഹു അവരോട് ഈ താക്കീത് നൽകുവാനുള്ള കാരണം അതാണ്. കൂടുതൽ അറിവും പദവിയും ഉള്ളവർ അല്ലാഹുവിന്റെ ശിക്ഷയെ കൂടുതൽ ഭയപ്പെടേണ്ടതുണ്ടെന്ന് ഇതിൽനിന്ന് നമുക്ക് മനസ്സിലാക്കാം.

വ്യഭിചാരത്തെ പ്രത്യേകം ഉദ്ദേശിച്ചുകൊണ്ട് فاحشة (ചീത്തവൃത്തി) എന്ന പദം ഉപയോഗിക്കപ്പെടാറുണ്ട്. ഇവിടെയും അതാണ് ഉദ്ദേശ്യമെന്നത്രെ ചില മഹാൻമാരുടെ അഭിപ്രായം. പക്ഷേ, തിരുമേനിയുടെ പത്നിമാരിൽ നിന്ന് ആ മഹാപാപം സംഭവിച്ചേക്കാൻ ഇടയുണ്ടെന്ന നിഗമനത്തിലല്ല ഈ താക്കീത്. ശിർക്കിനെ നിഷ്കാസനം ചെയ്യാനായി നിയോഗിക്കപ്പെട്ട റസൂൽ തിരുമേനി ﷺ യോട്: 'നീ ശിർക്ക് ചെയ്താൽ നിശ്ചയമായും നിന്റെ കർമം നിഷ്ഫലമാകുകതന്നെ ചെയ്യും' (لئن اشركت ليحبطن عملك) എന്നും മറ്റും അല്ലാഹു താക്കീത് ചെയ്തിരിക്കുന്നുവല്ലോ. അതുപോലെ, കാര്യത്തിന്റെ ഗൗരവം മറ്റുള്ളവരെ ഓർമിപ്പിക്കുകയാണ് ഇത്തരം താക്കീതുകളുടെ പ്രധാന ലക്ഷ്യം. ആയത്തിന്റെ അവസാന വാചകം നോക്കുക. എത്ര മഹാൻമാരായാലും ശരി, കുറ്റം ചെയ്തവർക്ക് ശിക്ഷ കൊടുക്കുന്നതിൽ അല്ലാഹുവിന് യാതൊരു മടിയും പക്ഷഭേദവുമില്ല; സത്യത്തിനും നീതിക്കും മുമ്പിൽ എല്ലാവരും അവന്റെ അടുക്കൽ സമൻമാരാണ് എന്ന് ആ വാക്യം ഓർമിപ്പിക്കുകയാണ്.

## ജുസ്ഉ് - 22

۞ وَمَن يَقْنُتْ مِنكُنَّ لِلَّهِ وَرَسُولِهِۦ وَتَعْمَلْ صَٰلِحًا نُّؤْتِهَآ أَجْرَهَا مَرَّتَيْنِ وَأَعْتَدْنَا لَهَا رِزْقًا كَرِيمًا ﴿٣١﴾

**《31》 അല്ലാഹുവിനോടും, അവന്റെ റസൂലിനോടും നിങ്ങളിൽനിന്ന് ആർ വിനയം (അഥവാ ഭക്തി) കാണിക്കുകയും, സൽക്കർമ്മം പ്രവർത്തിക്കുകയും ചെയ്യുന്നുവോ, അവൾക്ക് അവളുടെ പ്രതിഫലം രണ്ട് പ്രാവശ്യം നാം നൽകുന്നതാകുന്നു. അവൾക്ക് മാന്യമായ ഉപജീവനം നാം ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു.**

---

《31》 وَمَن يَقْنُتْ ആർ ഭക്തി (വിനയം) കാണിക്കുന്നുവോ مِنكُنَّ നിങ്ങളിൽനിന്ന് لِلَّهِ അല്ലാഹുവിനോട്, അല്ലാഹുവിന് وَرَسُولِهِۦ അവന്റെ റസൂലിനോടും وَتَعْمَلْ അവൾ പ്രവർത്തിക്കുകയും صَٰلِحًا സൽക്കർമ്മം نُّؤْتِهَا അവൾക്ക് നാം കൊടുക്കും أَجْرَهَا അവളുടെ പ്രതിഫലം مَرَّتَيْنِ രണ്ട് പ്രാവശ്യം وَأَعْتَدْنَا നാം ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു لَهَا അവൾക്ക് رِزْقًا كَرِيمًا മാന്യമായ ഉപജീവനം, ആഹാരം

---

ദുർവൃത്തികൾ ചെയ്യുന്നപക്ഷം സാധാരണക്കാരെ അപേക്ഷിച്ച് നബി ﷺ യുടെ പത്നിമാർക്ക് കൂടുതൽ ശിക്ഷയുണ്ടായിരിക്കുമെന്നപോലെത്തന്നെ, ഭക്തിയോടും അച്ചടക്കത്തോടും കൂടി ഇരിക്കുകയും, സൽക്കർമം പ്രവർത്തിക്കുകയും ചെയ്യുന്നപക്ഷം അവർക്ക് കൂടുതൽ പ്രതിഫലവും അല്ലാഹു വാഗ്ദാനം ചെയ്യുന്നു. ആഢംബരജീവിതവും ഐഹികസുഖസൗകര്യങ്ങളും ത്യജിച്ചുകൊണ്ട് നബി തിരുമേനി ﷺ യോന്നിച്ച് ക്ഷമാപൂർവ്വം ജീവിക്കുന്നതിന് പകരം പരലോകത്ത്വെച്ച് മാന്യമായ ഉപജീവനം അല്ലാഹു അവർക്ക് തയ്യാറാക്കി വെച്ചിരിക്കുന്നുവെന്ന് സന്തോഷവാർത്തയും അറിയിക്കുന്നു.

يَٰنِسَآءَ ٱلنَّبِيِّ لَسْتُنَّ كَأَحَدٍ مِّنَ ٱلنِّسَآءِ ۚ إِنِ ٱتَّقَيْتُنَّ فَلَا تَخْضَعْنَ بِٱلْقَوْلِ فَيَطْمَعَ ٱلَّذِى فِى قَلْبِهِۦ مَرَضٌ

وَقُلْنَ قَوْلًا مَّعْرُوفًا ﴿٣٢﴾

**《32》 നബിയുടെ പത്നിമാരേ, നിങ്ങൾ ഭയഭക്തി (അഥവാ സൂക്ഷ്മത) കാണിക്കുന്ന പക്ഷം നിങ്ങൾ സ്ത്രീകളിൽപെട്ട (മറ്റ്) ഒരാളെപ്പോലെയുമല്ല, അതിനാൽ, നിങ്ങൾ വാക്കിൽ [സംസാരത്തിൽ] താഴ്മ കാണിക്കരുത്. (കാരണം) അപ്പോൾ ഹൃദയങ്ങളിൽ വല്ല രോഗവുമുള്ളവന് മോഹം തോന്നിയേക്കും.**

**നിങ്ങൾ മര്യാദപ്പെട്ട വാക്ക് പറഞ്ഞുകൊള്ളുകയും ചെയ്യണം.**

يَا نِسَاءَ النَّبِيِّ ﴿32﴾ നബിയുടെ സ്ത്രീകളേ (പത്നിമാരേ) لَسْتُنَّ നിങ്ങളല്ല كَأَحَدٍ ഒരാളെപ്പോലെയും مِنَ النِّسَاءِ സ്തീകളിൽ നിന്നുള്ള إِنِ اتَّقَيْتُنَّ നിങ്ങൾ ഭയഭക്തി (സൂക്ഷ്മത) പാലിച്ചാൽ فَلَا تَخْضَعْنَ അതിനാൽ നിങ്ങൾ താഴ്മ കാണിക്കരുത് بِالْقَوْلِ വാക്കിൽ, സംസാരം കൊണ്ട് فَيَطْمَعَ അപ്പോൾ മോഹിക്കും الَّذِي യാതൊരുവൻ فِي قَلْبِهِ തന്റെ ഹൃദയത്തിലുണ്ട് مَرَضٌ (ഏതെങ്കിലും)രോഗം وَقُلْنَ നിങ്ങൾ പറയുകയും ചെയ്യുക قَوْلًا വാക്ക് مَعْرُوفًا മാര്യാദപ്പെട്ട, നല്ല, സദാചാരപ്രദമായ

ان اتقيتن (നിങ്ങൾ ഭയഭക്തി-അഥവാ സൂക്ഷ്മത- പാലിക്കുന്ന പക്ഷം) എന്ന വാക്ക് അതിന്റെ മുമ്പുള്ള വാക്യത്തോട് ചേർന്നതായും, അതിന്റെ പിന്നിലുള്ള വാചകത്തോട് ചേർന്നതായും വരാവുന്നതാണ്. മുൻ വാചകത്തോട് ബന്ധപ്പെട്ടതാണെന്ന് വെക്കുമ്പോൾ വാചകത്തിന്റെ സാരം ഇപ്രകാരമായിരിക്കും. നിങ്ങൾ ഭയഭക്തിയുള്ളവരാണെങ്കിൽ, നിങ്ങൾ മറ്റേത് സ്ത്രീകളെപ്പോലെയുമായിരിക്കയില്ല. - എല്ലാവരെക്കാളും ഉപരിയായ ഒരു സ്ഥാനം നിങ്ങൾക്കുണ്ട്. ആകയാൽ നിങ്ങൾ വാക്കിൽ താഴ്മ കാണിക്കരുത്.... പിന്നീടുള്ള വാചകത്തോട് ബന്ധപ്പെട്ടതാണ് ആ വാക്കെന്ന് വെക്കുമ്പോൾ ഇങ്ങിനെ സാരം വരും. നിങ്ങൾ മറ്റേതൊരു സ്ത്രിയെ പോലെയുമല്ല; നിങ്ങൾ ശരിക്ക് സൂക്ഷ്മത പാലിക്കുകയാണെങ്കിൽ വാക്കിൽ താഴ്മ കാണിക്കരുത്. ഈ രണ്ട് വിധത്തിലും ഇവിടെ അർത്ഥം കൽപിക്കപ്പെട്ടിട്ടുണ്ട്, ഓരോന്നിനും ചില ന്യായ വശങ്ങളുണ്ട് ഇവിടെ അത് വിസ്തരിച്ചു ദീർഘിപ്പിക്കേണ്ടതില്ല. ഏതായാലും മനുഷ്യന്റെ ശ്രേഷ്ഠതയുടെയും യോഗ്യതയുടെയും സാക്ഷാൽ മാനദണ്ഡം അല്ലാഹുവിന്റെയടുക്കൽ തക്വ്‌വാ (ഭയഭക്തിയാകുന്ന സൂക്ഷ്മത), തന്നെ إن أكرمكم عند الله أتقاكم (നിങ്ങളിൽ ഏറ്റവും ആദരണീയൻ നിങ്ങളിൽ വെച്ച് ഏറ്റവും തക്വ്‌വയുള്ളവനാണ്) എന്നത് പോലെയുള്ള ക്വുർആൻ വാക്യങ്ങളിൽ നിന്ന് അത് സ്പഷ്ടമാണ്. തക്വ്‌വയോടൊപ്പം മറ്റുതരത്തിലുള്ള വല്ല യോഗ്യതകളും ഉണ്ടെങ്കിൽ അത് പരിഗണിക്കപ്പെടുമെന്ന് മാത്രം. خيارهم في الجاهلية خيارهم في الإسلام إذا فقهوا (ജാഹിലിയ്യാ കാലത്ത് ഉത്തമൻമാരായുള്ളവർ ഇസ്‌ലാമിലും ഉത്തമൻമാരാണ്– അവർ കാര്യം ഗ്രഹിച്ചിട്ടുണ്ടെങ്കിൽ) (മു.) എന്ന ഹദീഥിൽ നിന്നും മറ്റും ഇത് മനസ്സിലാക്കാം.

അന്യപുരുഷൻമാരുമായി സംസാരിക്കുമ്പോൾ നബി ﷺ യുടെ ഭാര്യമാർ അനുവർത്തിക്കേണ്ട നയമാണ് ആയത്തിന്റെ അവസാനത്തെ ഭാഗം ചൂണ്ടിക്കാണിക്കുന്നത്. സംസാരത്തിൽ താഴ്മയും വിനയവും പ്രകടമാക്കരുത്., അതേസമയത്ത് മര്യാദയോടും സദാചാരനിഷ്ഠയോടും കൂടിയായിരിക്കയും വേണമെന്നത്രെ അത്. ജനങ്ങൾ കപടവിശ്വാസികളും സദാചാരമര്യാദകളിൽ വേണ്ടത്ര ശ്രദ്ധയില്ലാത്തവരും ഉണ്ടായിരിക്കും. മാത്രമല്ല നബി ﷺ യുടെ പത്നിമാരെക്കുറിച്ച് വല്ല ആരോപണങ്ങൾക്കും അവസരം ലഭിക്കുവാനാഗ്രഹിക്കുന്ന ചില കുബുദ്ധികളും അന്ന് മദീനയിലുണ്ടായിരുന്നു. ആഇശഃ (റ)യുടെ പേരിൽ അവർ നിർമിച്ചുണ്ടാക്കിയ അപരാധം പ്രസിദ്ധമാണല്ലോ. സ്ത്രീകൾ അന്യപുരുഷൻമാരോട് സംസാരിക്കുന്നത് വളരെ താഴ്മയോടും മാർദ്ദവത്തോടും കൂടിയാകുമ്പോൾ അതിന് ഒരു പ്രത്യേക ആകർഷകത്വമുണ്ടാവുക സ്വാഭാവികമാണ്. ചില സ്തീകളുടെ ശബ്ദം തന്നെ പ്രത്യേകം ആകർഷകമായെന്ന് വരും. ശ്രോതാവ് ദുർബല ഹൃദയനോ, അശുദ്ധ ഹൃദയനോ ആണെങ്കിൽ അവൻ ആ സംസാരം മൂലം അനാവശ്യ വിചാര വികാരങ്ങൾക്ക് വിധേയനായേക്കുകയും ചെയ്യും. അശുഭകരമായ ഇത്തരം സംഗതികൾക്ക് ഇടയാക്കരുതെന്നാണ് ഈ കൽപനയുടെ ഉദ്ദേശ്യം. ഈ സൂറത്ത് നബി ﷺ യുടെ പത്നിമാരെ അഭിമുഖീകരിച്ചു പ്രസ്താവിച്ചിട്ടുള്ള മിക്ക വിധികളും മുസ്‌ലിം സ്ത്രീകൾക്ക് എല്ലാം തന്നെ ബാധകമായതാണെന്ന് ഓർക്കേണ്ടതാകുന്നു.

وَقَرْنَ فِى بُيُوتِكُنَّ وَلَا تَبَرَّجْنَ تَبَرُّجَ ٱلْجَٰهِلِيَّةِ ٱلْأُولَىٰ ۖ وَأَقِمْنَ ٱلصَّلَوٰةَ وَءَاتِينَ ٱلزَّكَوٰةَ وَأَطِعْنَ ٱللَّهَ وَرَسُولَهُۥٓ ۚ

**《33》 നിങ്ങൾ നിങ്ങളുടെ വീടുകളിൽ അടങ്ങിയിരിക്കുകയും ചെയ്യുക. ആദ്യത്തെ 'ജാഹിലിയ്യത്തി'ന്റെ (അജ്ഞാനകാലത്തെ) സൗന്ദര്യ പ്രദർശനം (പോലെ) നിങ്ങൾ സൗന്ദര്യം പ്രദർശിപ്പിക്കുകയും അരുത്. നിങ്ങൾ നമസ്കാരം നില നിർത്തുകയും സക്കാത്ത് കൊടുക്കുകയും ചെയ്യണം. അല്ലാഹുവിനെയും, അവന്റെ റസൂലിനെയും അനുസരിക്കുകയും ചെയ്യുക.**

إِنَّمَا يُرِيدُ ٱللَّهُ لِيُذْهِبَ عَنكُمُ ٱلرِّجْسَ أَهْلَ ٱلْبَيْتِ وَيُطَهِّرَكُمْ تَطْهِيرًا ﴿٣٣﴾

**നിങ്ങളിൽ നിന്ന്- (പ്രവാചകന്റെ) വീട്ടുകാരേ-മാലിന്യം നീക്കിക്കളയുവാനും, നിങ്ങളെ ഒരു (നല്ല) ശുദ്ധീകരണം ശുദ്ധീകരിക്കുവാനും മാത്രമാണ് അല്ലാഹു ഉദ്ദേശിക്കുന്നത്.**

---

《33》 وَقَرْنَ നിങ്ങൾ അടങ്ങിയിരിക്കുകയും ചെയ്യുക فِي بُيُوتِكُنَّ നിങ്ങളുടെ വീടുകളിൽ وَلَا تَبَرَّجْنَ നിങ്ങൾ സൗന്ദര്യം പ്രദർശിപ്പിക്കരുത് تَبَرُّجَ الْجَاهِلِيَّةِ ജാഹിലിയ്യത്തിന്റെ സൗന്ദര്യം പ്രദർശിപ്പിക്കൽ الأولَى ആദ്യത്തെ (മുമ്പത്തെ) وَأَقِمْنَ നിങ്ങൾ നിലനിറുത്തുകയും ചെയ്യുക الصَّلَاةَ നമസ്കാരം و آتِينَ നിങ്ങൾ കൊടുക്കുകയും ചെയ്യുക الزَّكَاةَ സക്കാത്ത് وَأَطِعْنَ നിങ്ങൾ അനുസരിക്കുകയും ചെയ്യുക اللهَ അല്ലാഹുവിനെ وَرَسُولَهُ അവന്റെ റസൂലിനേയും إِنَّمَا يُرِيدُ നിശ്ചയമായും ഉദ്ദേശിക്കുന്നുള്ളൂ اللهُ അല്ലാഹു لِيُذْهِبَ പോക്കുവാൻ, നീക്കികളയുവാൻ (മാത്രം) عَنْكُمُ നിങ്ങളിൽ നിന്ന് الرِّجْسَ മാലിന്യം, വൃത്തികേട് أَهْلَ الْبَيْتِ വീട്ടുകാരേ وَيُطَهِّرَكُمْ നിങ്ങളെ ശുദ്ധിയാക്കുവാനും تَطْهِيرًا ഒരു ശുദ്ധിയാക്കൽ

---

ശരീരത്തിൽ മറക്കേണ്ടുന്ന ഭാഗം മുഴുവൻ മറക്കാതിരിക്കുക, ശരീരഭാഗങ്ങൾ പുറമെ കാണത്തക്ക ലോലമോ, നേർത്തതോ ആയ വസ്ത്രം ധരിക്കുക, ദേഹം മറച്ചിട്ടുണ്ടെങ്കിലും പുരുഷൻമാരെ ആകർഷിക്കുമാറുള്ള വേഷം അണിയുക, വശ്യമായ നിലയിലുള്ള സൗന്ദര്യ സാമഗ്രികൾ ഉപയോഗിക്കുക മുതലായതെല്ലാം സൗന്ദര്യ പ്രദർശനത്തിൽ (تبرج)ഉൾപ്പെടുന്നു. ഇസ്ലാമിന് മുമ്പുള്ള അജ്ഞാനകാലത്തിനും, അന്ന് നടപ്പിലുണ്ടായിരുന്ന ദുരാചാരങ്ങൾക്കും പറയപ്പെടുന്ന വാക്കാണ് ജാഹിലിയ്യത്ത് (جاهلية). മാലിന്യം (رجس)എന്ന്പദത്തിൽ സദാചാരങ്ങൾക്ക് ക്ഷതം ബാധിക്കുന്ന കാര്യങ്ങളും, പാപങ്ങളും ഉൾപ്പെടുന്നു.

ജാഹിലിയ്യത്തിലെ സ്ത്രീകളെപ്പോലെയുള്ള വേഷ സംവിധാനങ്ങളും, സൗന്ദര്യ പ്രകടനങ്ങളും, പുരുഷ സമ്പർക്കങ്ങളും നബി ﷺ യുടെ പത്നിമാരായ നിങ്ങൾക്ക് ഒരിക്കലും

യോജിച്ചതല്ല. അതെല്ലാം നിങ്ങൾ വർജ്ജിക്കണം, നിങ്ങൾ നിങ്ങളുടെ വീടുകളിൽ അടങ്ങിയിരുന്നു നിങ്ങളുടെ അന്തസ്സും മാന്യതയും പാലിക്കണം എന്നൊക്കെയാണ് അല്ലാഹു അവരെ ഉപദേശിക്കുന്നത്. അച്ചടക്ക സംബന്ധമായ നിർദ്ദേശങ്ങളെ തുടർന്നുകൊണ്ട് നമസ്കാരത്തെപറ്റിയും സക്കാത്തിനെ പറ്റിയും ഓർമിപ്പിക്കുന്നു. അവസാനം ഇതിനെല്ലാം നിദാനമായി നിലകൊള്ളുന്ന ഒരു കാര്യം–അതെ, എല്ലാ വിഷയത്തിലും അല്ലാഹുവിനെയും റസൂലിനെയും അനുസരിക്കണമെന്ന്– കൽപിക്കുന്നു. ഇത്രയും വ്യക്തമായും ശക്തമായും ഉപദേശിക്കുന്നത് യാതൊരു വിധത്തിലും നിങ്ങളെ വിഷമിപ്പിക്കുവാൻ വേണ്ടിയല്ല. നേരെമറിച്ച് പ്രവാചകന്റെ വീട്ടുകാരായ നിങ്ങൾ എല്ലാ നിലക്കും മറ്റേത് സ്ത്രീകളെക്കാളും പരിശുദ്ധരും നിർമലരുമായിരിക്കേണ്ടതുണ്ട്. അതിന് വേണ്ടി മാത്രമാണ് എന്ന് സമാശ്വസിപ്പിക്കുകയും ചെയ്യുന്നു.

നബി ﷺ പ്രസ്താവിച്ചതായി ഒരു ഹദീഥിൽ ഇപ്രകാരം വന്നിട്ടുണ്ട്.–

ان المرأة عورة فإذا خرجت من بيتها إستشرفها الشيطان وأقرب ما تكون من رحمة ربها وهى فى و قربيتها

–الترمدى والبزار

(സാരം. നിശ്ചയമായും സ്ത്രീ ഗോപ്യമായി വെക്കപ്പെടേണ്ടവളാണ്. അവൾ അവളുടെ വീട്ടിൽ നിന്ന് പുറത്തിറങ്ങിയാൽ പിശാച് അവളെ വെളിക്ക് വരുത്താൻ ശ്രമിക്കും. അവളുടെ റബ്ബിന്റെ കാരുണ്യത്തോട് അവൾ കൂടുതൽ അടുത്തവളായിരിക്കുക അവൾ അവളുടെ വീടിനുള്ളിലായിരിക്കുമ്പോഴാണ്). (തി, ബസ്സാർ)

സ്ത്രീകൾ വീട്ടിൽ അടങ്ങിയിരിക്കണമെന്ന് പറഞ്ഞതുകൊണ്ട് അവൾ ഒരിക്കലും, ഒരു കാര്യത്തിനും പുറത്തിറങ്ങിക്കൂടാ എന്നുദ്ദേശ്യമില്ല. നബി ﷺയുടെ കാലത്ത് സ്ത്രീകൾ പള്ളിയിൽ നമസ്കാരത്തിനും ജുമുഅഃക്കും പോയിരുന്നതും, യുദ്ധയാത്രകളിൽ പുരുഷൻമാരെ അനുഗമിച്ചിരുന്നതും മറ്റും പ്രസിദ്ധമാണ്. സ്ത്രീകൾ പള്ളിയിൽ പോകുന്നത് തടയരുതെന്നും പെരുന്നാളിന്റെ പ്രാർത്ഥനായോഗത്തിൽ അവരെ പങ്കെടുപ്പിക്കണമെന്നുമുള്ള നബിവചനങ്ങളും പ്രസ്താവ്യമത്രെ. ചുരുക്കത്തിൽ, അത്യാവശ്യ കാര്യങ്ങൾക്കല്ലാതെ പുറത്തിറങ്ങുക, അടുത്തബന്ധുക്കളോട് കൂടിയല്ലാതെ യാത്രചെയ്യുക, അന്യപുരുഷൻമാരുമായി സമ്പർക്കത്തിന്നിടയാകുന്ന രംഗങ്ങളിൽ പങ്കെടുക്കുക ഇതൊക്കെയാണ് വിലക്കപ്പെട്ടിരിക്കുന്നത്.

'വീട്ടുകാരേ' (أهل البيت) എന്ന് സംബോധന ചെയ്തത് നബി ﷺയുടെ വീട്ടുകാരെ ഉദ്ദേശിച്ചാണല്ലോ. നബി ﷺയുടെ പത്നിമാരെല്ലാവരും അതിൽ ഉൾപ്പെടുമെന്ന് വ്യക്തമാണ്. തിരുമേനിയുമായി അടുത്ത കുടുംബബന്ധമുള്ളവരും, അവിടുത്തോടൊന്നിച്ച് താമസിച്ച് വരുന്നവരുമായ ആളുകളും 'വീട്ടുകാരിൽ ('അഹ്ലുൽ ബൈത്തി'ൽ) ഉൾപ്പെടും. തിരുമേനി ഒരിക്കൽ, പ്രിയപുത്രിയായ ഫാത്വിമഃ (റ), അവരുടെ മക്കളായ ഹസൻ (റ), ഹുസൈൻ (റ), ഭർത്താവായ അലി (റ) എന്നിവരെയെല്ലാം ചേർത്തുകൊണ്ട് 'എന്റെ വീട്ടുകാർ' (أهل بيتى) എന്ന് പ്രസ്താവിച്ചത് അതുകൊണ്ടാകുന്നു. മേൽ വചനങ്ങളിൽ പലേടത്തും നബി ﷺ യുടെ പത്നിമാരെ അഭിമുഖീകരിച്ചുകൊണ്ട് ഉപയോഗിച്ച സാമാന്യനാമം (ضمير) സ്ത്രീലിംഗം (كن) ആയിരുന്നു. അതേസമയത്ത് ഇവിടെ 'അഹ്ലുൽ ബൈത്തി'നെ സംബോധനചെയ്തുകൊണ്ട് ഉപയോഗിച്ച സർവ്വനാമം പുല്ലിംഗം (كم) ആകുന്നുവെന്നത് ശ്രദ്ധേയമാണ്. ഈ വാക്കിനെക്കുറിച്ചും, ഇതിന്റെപേരിൽ ഉണ്ടായിട്ടുള്ള പല തെറ്റിദ്ധാരണകളെക്കുറിച്ചും സൂ: ശൂറാ 23ന്റെ വിശദീകരണത്തിൽ കൂടുതൽ വിവരം കാണാം. إِنْ شَاء الله

നബി ﷺ യുടെ പത്നിമാരോട് വീട്ടിൽ അടങ്ങിയിരിക്കുവാനും മറ്റും ഉപദേശിച്ചശേ

ഷം, അവർ വീട്ടിൽ വെച്ച് നിത്യേന ശ്രദ്ധ പതിക്കേണ്ടതുള്ളതും, ഇതരവീടുകളിൽവെച്ച് ലഭിക്കാറില്ലാത്തതുമായ ചില കാര്യങ്ങൾ ഓർമിപ്പിക്കുന്നു:-

وَٱذْكُرْنَ مَا يُتْلَىٰ فِى بُيُوتِكُنَّ مِنْ ءَايَٰتِ ٱللَّهِ وَٱلْحِكْمَةِ ۚ إِنَّ ٱللَّهَ كَانَ لَطِيفًا خَبِيرًا ﴿٣٤﴾

**《34》 അല്ലാഹുവിന്റെ 'ആയത്തുക'ളായും വിജ്ഞാനമായും നിങ്ങളുടെ വീടുകളിൽവെച്ച് ഓതിക്കേൾപ്പിക്കപ്പെടുന്നതിനെ നിങ്ങൾ ഓർമിക്കുകയും ചെയ്യുവിൻ. നിശ്ചയമായും അല്ലാഹു നിഗൂഢജ്ഞനും സൂക്ഷ്മജ്ഞനുമുള്ളവനുമാകുന്നു.**

---

《34》 وَاذْكُرْنَ നിങ്ങൾ ഓർക്കുകയും ചെയ്യുക, സ്മരിക്കുക مَايُتْلَى ഓതിക്കേൾപ്പിക്കപ്പെടുന്നത്, പാരായണം ചെയ്യപ്പെടുന്നത് فِي بُيُوتِكُنَّ നിങ്ങളുടെ വീടുകളിൽ مِنْ آيَاتِ اللهِ അല്ലാഹുവിന്റെ ആയത്തുകളായി وَالْحِكْمَةِ വിജ്ഞാനമായും إِنَّ اللهَ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു لَطِيفًا നിഗൂഢജ്ഞൻ, സൗമ്യശീലൻ خَبِيرًا സൂക്ഷ്മജ്ഞൻ

---

ക്വുർആൻ വചനങ്ങളും, അല്ലാത്തവയുമായ ദൈവിക സന്ദേശങ്ങൾ (വഹ്‌യുകൾ) നബി ﷺ ക്ക് സാധാരണ ലഭിച്ചുകൊണ്ടിരിക്കും. നബി ﷺ അപ്പപ്പോൾ അവ പ്രബോധനം ചെയ്യുകയും, മറ്റുള്ളവർക്ക് പറഞ്ഞുകൊടുക്കുകയും ചെയ്യും. തിരുമേനിയുടെ തിരുവായിൽനിന്ന് നിത്യേന പുറത്തുവരുന്ന വിജ്ഞാനമൊഴികൾ ഇതിന് പുറമെയും. ഇതെല്ലാം മിക്കപ്പോഴും അവിടുത്തെ വാസസ്ഥലങ്ങളിൽ വെച്ചാണല്ലോ സംഭവിക്കുന്നത്. അവ കാണുവാനും, കേൾക്കുവാനും, ഗ്രഹിക്കുവാനും, മറ്റുള്ളവർക്ക് പഠിപ്പിക്കുവാനും നബി ﷺ യുടെ പത്നിമാരെക്കാളധികം മറ്റാർക്കാണ് ഭാഗ്യം ലഭിക്കുക?! ഇക്കാര്യം പ്രത്യേകം ഓർമിക്കണമെന്നത്രെ ഈ വചനം അവരെ ഉണർത്തുന്നത്. സത്യവിശ്വാസികളുടെ മാതാക്കളും, മാതൃകാവനിതകളുമായ അവർ അതിന് കൂടുതൽ ബാധ്യതയുള്ളവരുമാണല്ലോ. ഹൃദയത്തിൽ വക്രതയോ രോഗമോ ഉള്ള ചില മുസ്‌ലിംനാമധാരികളും, ഇസ്‌ലാമിന്റെ വിരോധികളും എന്ത്തന്നെ പറഞ്ഞാലും ശരി, ഈ ബാധ്യത മുസ്‌ലിംകളുടെ മാതാക്കളായ അവർ തികച്ചും നിറവേറ്റുകയുണ്ടായിട്ടുണ്ടെന്നതിൽ നമുക്ക് സംശയമില്ല. الحمد لله

വിശുദ്ധ ക്വുർആന് പുറമെ, ജനങ്ങളിൽ പ്രബോധനം ചെയ്യേണ്ടുന്ന വേറെ ദൈവിക സന്ദേശങ്ങളൊന്നും നബി ﷺ ക്ക് ലഭിക്കുകയുണ്ടായിട്ടില്ല- അഥവാ 'രിസാലത്തിന്റെ വഹ്‌യാ' (وحى الرسالة)കുന്ന ദിവ്യസന്ദേശം ക്വുർആൻ മാത്രമാണുള്ളത്- എന്നും, ക്വുർആനല്ലാതെ നബി ﷺ ക്ക് സിദ്ധിച്ചിട്ടുള്ള എല്ലാ വഹ്‌യുകളും കേവലം 'ഇൽഹാം' (അന്തർബോധനം) വഴി മാത്രം ലഭിച്ചതാണ്-അഥവാ മലക്ക് മുഖേനെ ലഭിച്ച വഹ്‌യ് ക്വുർആൻ മാത്രമേയുള്ളൂ- എന്നും, 'ഇൽഹാം' വഴി ലഭിക്കുന്ന വഹ്‌യുകളിൽ തെറ്റായതും, ശരിയായതും ഉണ്ടാവാമെന്നും, അവയൊന്നുംതന്നെ തിരുമേനിയുടെ ദൗത്യസന്ദേശങ്ങളിൽ ഉൾപ്പെടുന്നവയല്ലെന്നും മറ്റും ഇപ്പോൾ ചില പുത്തൻവാദങ്ങൾ കേൾക്കുവാൻ തുടങ്ങിയിട്ടുണ്ട്. (*)

ഇത് തികച്ചും തെറ്റായ വാദമാണെന്ന് ഈ ആയത്തിൽനിന്നും മറ്റുചില ആയത്തുക ളിൽനിന്നും വ്യക്തമായി മനസ്സിലാക്കാവുന്നതാണ്.

നബി ﷺ യുടെ വീട്ടിൽവെച്ച് ജനങ്ങളെ കേൾപ്പിക്കുന്നത് അല്ലാഹുവിന്റെ ആയത്തുകൾ മാത്രമല്ല; വിജ്ഞാനമാകുന്ന 'ഹിക്മത്തും' അവരെ കേൾപ്പിക്കേണ്ടതായുണ്ട്. ما يتلى فى بيوتكن من ايات الله والحكمة (അല്ലാഹുവിന്റെ 'ആയത്തു'കളിൽ നിന്നും 'ഹിക്മത്തി'ൽ നിന്നും നിങ്ങളുടെ വീടുകളിൽ പാരായണം ചെയ്യപ്പെടുന്നത്) എന്നാണല്ലോ അല്ലാഹു പറഞ്ഞത്. സൂ: നിസാഉ് 112 ൽ, നബി ﷺ യോട്: وانزل الله عليك الكتاب والحكمة (അല്ലാഹു നിനക്ക് കിത്താബും ഹിക്മത്തും ഇറക്കിത്തന്നിരിക്കുന്നു) എന്നും, സൂ: ബക്വറഃ 231 ൽ, സത്യ വിശ്വാസികളോട്: وما انزل عليكم من الكتاب والحكمة يعظكم به (വേദഗ്രന്ഥത്തിൽനിന്നും, ഹിക്മ ത്തിൽനിന്നും നിങ്ങൾക്ക് അവൻ- അല്ലാഹു- ഇറക്കിത്തന്നിട്ടുള്ളതും ഓർക്കുവിൻ. അത്മുഖേന അവൻ നിങ്ങൾക്ക് സദുപദേശം നൽകുന്നു.) എന്ന് പറയുന്നു. അപ്പോൾ:

(1) പാരായണത്തിലും, സദുപദേശത്തിലും അല്ലാഹുവിന്റെ ആയത്തുകൾക്ക് പുറമെ 'ഹിക്മത്തി'നും പങ്കുണ്ടെന്നും,

(2) നബി തിരുമേനി ﷺ ക്ക് വേദഗ്രന്ഥം -ക്വുർആൻ- മാത്രമല്ല, അതിന് പുറമെ 'ഹിക്മത്തും' അല്ലാഹു അവതരിപ്പിച്ചിട്ടുണ്ടെന്നും

(3) സത്യവിശ്വാസികൾ വേദഗ്രന്ഥത്തിന് പുറമെ 'ഹിക്മത്തും' സ്വീകരിക്കേണ്ടതുണ്ടെന്നും സ്പഷ്ടമാണല്ലോ. എനി, ക്വുർആനാകുന്ന വേദഗ്രന്ഥമോ, ദൃഷ്ടാന്തങ്ങളും ലക്ഷ്യങ്ങളു മാകുന്ന ആയത്തുകളോ അല്ലാത്ത മറ്റ് വല്ലതും നബി ﷺ ജനങ്ങളിൽ പ്രബോധനം ചെയ്യേ ണ്ടതുണ്ടോ എന്നാണ് നമുക്ക് അറിയാനുള്ളത്.

സൂ: മാഇദഃ 71 ൽ يا أيها الرسول بلغ ما أنزل إليك من ربك وإن لم تفعل فما بلغت رسالته (ഹേ, റസൂലേ, നിന്റെ റബ്ബിങ്കൽനിന്ന് നിനക്ക് ഇറക്കപ്പെട്ടതിനെ നീ എത്തിച്ചു- പ്രബോധനം ചെയ്തു- കൊടുക്കുക. നീ അത് ചെയ്തില്ലെങ്കിൽ നീ അവന്റെ 'രിസാലത്ത്' - ദൗത്യം- എത്തിച്ചുകൊടുത്തിട്ടില്ല.) എന്ന് അല്ലാഹു പറയുന്നു. നബി ﷺ ക്ക് ഇറക്കപ്പെട്ട തിൽ വേദഗ്രന്ഥം ഒറ്റക്കല്ല ഉള്ളതെന്നും, ഹിക്മത്തും കൂടി ഉണ്ടെന്നും നാം കണ്ടുവല്ലോ. എന്നി രിക്കെ, ക്വുർആനും, ഹിക്മത്തും പ്രബോധനം ചെയ്തെങ്കിലേ തിരുമേനിയുടെ രിസാല ത്താകുന്ന ദൗത്യനിർവ്വഹണം പൂർത്തിയാകുകയുള്ളൂവെന്നും ഈ ആയത്തിൽനിന്ന് വ്യക്ത മാണ്.

സൂ: ജുമുഅഃയിലെ ഒരു ആയത്തിൽ നബി ﷺ യുടെ കർത്തവ്യങ്ങളെക്കുറിച്ച് അല്ലാഹു പറഞ്ഞത് നോക്കുക: يتلو عليهم اياته ويزكيهم ويعلمهم الكتاب والحكمة –الجمعة (അവർക്ക് തന്റെ- അല്ലാ ഹുവിന്റെ -ആയത്തുകൾ ഓതിക്കൊടുക്കുകയും, അവർക്ക് സംസ്കാരം- ആത്മപരിശുദ്ധി- ഉണ്ടാക്കുകയും, അവർക്ക് വേദഗ്രന്ഥവും ഹിക്മത്തും പഠിപ്പിക്കുകയും ചെയ്യുന്ന ഒരു റസൂ ലിനെ അവരിൽനിന്ന് അവൻ നിയോഗിച്ചു) വേദഗ്രന്ഥത്തെപ്പോലെത്തന്നെ നബി ﷺ ഹി ക്മത്തും പഠിപ്പിക്കേണ്ടതുണ്ടെന്ന് ഈ വചനം കൂടുതൽ സ്പഷ്ടമാക്കുന്നു. 'ഹിക്മത്ത്'

***(*) ഇസ്ലാമിലെ അംഗീകൃത പ്രമാണങ്ങൾ, മൗലികസിദ്ധാന്തങ്ങൾ, അനുഷ്ഠാ നകർമങ്ങൾ, നിയമങ്ങൾ ആദിയായ തുറകളിൽ, ഇന്നത്തെ ഭൗതിക താൽപര്യങ്ങളു മായി പൊരുത്തപ്പെടാത്ത വശങ്ങളെല്ലാം നീക്കം ചെയ്യപ്പെട്ടുകാണുവാനും, ബഹുജന ങ്ങളിൽ ആശയക്കുഴപ്പമുണ്ടാക്കി ഇസ്ലാമിൽനിന്ന് അവർ സ്വയം അകന്നുപോകുവാനും വേണ്ടി ആസൂത്രണം ചെയ്യപ്പെട്ട ഒരു പരിപാടിയുടെ പല ഇനങ്ങളിൽ ഒന്നുമാത്രമാണ് ഈ വാദം. തൽകർത്താക്കളുടെ പുത്തൻ യുക്തിവാദങ്ങൾ മുഴുവൻ രൂപംകൊണ്ട് കഴി ഞ്ഞിട്ടില്ലെങ്കിലും, മതബോധവും ദീർഘദൃഷ്ടിയും ഉള്ളവർക്ക് അവരുടെ ലക്ഷ്യവും മാർഗവും അജ്ഞാതമല്ല.***

എന്നാൽ 'വിജ്ഞാനം, യുക്തി, തത്വജ്ഞാനം' എന്നൊക്കെയാണ് വാക്കർത്ഥം. നബി ﷺ യിൽ നിന്ന് ഖുർആന് പുറമെ ലഭിക്കുന്ന എല്ലാ ജ്ഞാനങ്ങളും ഹിക്മത്തിൽ ഉൾപ്പെടുന്നു. തിരുമേനിയുടെ ചര്യകളും വചനങ്ങളുമാകുന്ന സുന്നത്താണ് അതുകൊണ്ട് വിവക്ഷ.

## വിഭാഗം - 5

നബി ﷺ യുടെ പത്നിമാരെ സംബന്ധിച്ച് പലതും പ്രസ്താവിച്ചശേഷം, മൊത്തത്തിൽ പുരുഷൻമാരെയും സ്ത്രീകളെയും സംബന്ധിച്ചാണ് അടുത്ത വചനത്തിൽ പ്രസ്താവിക്കുന്നത്. ഇതുവരെയുള്ള വചനങ്ങൾ കേൾക്കുമ്പോൾ, നബി ﷺ യുടെ പത്നിമാരല്ലാത്ത സ്ത്രീകൾക്ക് തങ്ങളെപ്പറ്റിയും ഖുർആനിൽ പ്രസ്താവിച്ചുകാണുവാൻ ആഗ്രഹമുണ്ടാകുമല്ലോ. മാത്രമല്ല, ഖുർആന്റെ പല പ്രസ്താവനകളും പ്രത്യക്ഷത്തിൽ പുരുഷൻമാരെ അഭിമുഖീകരിച്ചായിരിക്കും കാണുക. ആ നിലക്കും മുസ്‌ലിം സ്ത്രീകൾക്ക് അങ്ങനെ ആഗ്രഹം തോന്നുവാൻ ഇടയുണ്ട്. ചില സ്ത്രീകൾ ഇതിനെപ്പറ്റി നബി ﷺ യോട് ചോദിക്കുകതന്നെ ചെയ്തിരുന്നു. 'അൻസ്വാരി'ക്കാരിയായ ഉമ്മുഅമ്മാറഃ (أم عمارة رضـ)യും നബി ﷺ യുടെ പത്നി ഉമ്മുസലമഃ (أم سلمة رضـ)യും നബി ﷺ യോട് ഇതിനെപ്പറ്റി ചോദിക്കുകയുണ്ടായെന്നും, അനന്തരം താഴെ കാണുന്ന വചനം അവതരിച്ചുവെന്നും ഹദീഥുകളിൽ കാണാം. (*) അല്ലാഹു പറയുന്നു:

إِنَّ ٱلْمُسْلِمِينَ وَٱلْمُسْلِمَٰتِ وَٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ وَٱلْقَٰنِتِينَ وَٱلْقَٰنِتَٰتِ وَٱلصَّٰدِقِينَ وَٱلصَّٰدِقَٰتِ وَٱلصَّٰبِرِينَ وَٱلصَّٰبِرَٰتِ وَٱلْخَٰشِعِينَ وَٱلْخَٰشِعَٰتِ وَٱلْمُتَصَدِّقِينَ وَٱلْمُتَصَدِّقَٰتِ وَٱلصَّٰٓئِمِينَ وَٱلصَّٰٓئِمَٰتِ وَٱلْحَٰفِظِينَ فُرُوجَهُمْ وَٱلْحَٰفِظَٰتِ

**﴾35﴿ നിശ്ചയമായും, 'മുസ്‌ലിം'കളായ [കീഴൊതുക്കമുള്ള] പുരുഷൻമാരും സ്ത്രീകളും, 'മുഅ്മിനു'കളായ [സത്യവിശ്വാസികളായ] പുരുഷൻമാരും സ്ത്രീകളും, ഭക്തന്മാരായ പുരുഷൻമാരും സ്ത്രീകളും, സത്യവാൻമാരായ പുരുഷൻമാരും സ്ത്രീകളും, ക്ഷമാശീലരായ പുരുഷൻമാരും സ്ത്രീകളും, ഭയപ്പാടുള്ള പുരുഷൻമാരും സ്ത്രീകളും, ദാനധർമം ചെയ്യുന്ന പുരുഷൻമാരും സ്ത്രീകളും, നോമ്പനുഷ്ഠിക്കുന്ന പുരുഷൻമാരും സ്ത്രീകളും, തങ്ങളുടെ ഗുഹ്യസ്ഥാനങ്ങളെ കാത്തുസൂക്ഷിക്കുന്ന പുരുഷൻമാരും സ്ത്രീകളും,**

(*) رواه الطبراني عن أم عمارة وأحمد والنسائي عن أم سلمة رضي الله عنهما

وَٱلذَّٰكِرِينَ ٱللَّهَ كَثِيرًا وَٱلذَّٰكِرَٰتِ أَعَدَّ ٱللَّهُ لَهُم مَّغْفِرَةً وَأَجْرًا عَظِيمًا ﴿٣٥﴾

**അല്ലാഹുവിനെ ധാരാളം ഓർമി ക്കുന്ന പുരുഷൻമാരും സ്ത്രീകളും, ഇവർക്ക് (എല്ലാവർക്കും) അല്ലാഹു പാപ മോചനവും, മഹത്തായ പ്രതിഫ ലവും ഒരുക്കിവെച്ചിരിക്കുന്നു.**

﴾35﴿ إِنَّ الْمُسْلِمِينَ നിശ്ചയമായും മുസ്‌ലിം (കീഴൊതുക്കമുള്ള) പുരുഷൻമാർ وَ الْمُسْلِمَاتِ മുസ്‌ലിം സ്ത്രീകളും وَ الْمُؤْمِنِينَ മുഅ്മിനു (സത്യവിശ്വാസി)കളായ പുരുഷൻമാരും وَ الْمُؤْمِنَاتِ മുഅ്മിനുകളായ സ്ത്രീകളും وَ الْقَانِتِينَ ഭക്തൻമാരും وَ الْقَانِتَاتِ ഭക്തരായ സ്ത്രീകളും وَ الصَّادِقِينَ സത്യവാൻമാരും وَ الصَّادِقَاتِ സത്യവതികളും وَ الصَّابِرِينَ ക്ഷമാ ശീലൻമാരും, സഹനശീലൻമാരും وَ الصَّابِرَاتِ ക്ഷമാശീലരായ സ്ത്രീകളും وَ الْخَاشِعِينَ ഭയപ്പാടുള്ള പുരുഷൻമാരും وَ الْخَاشِعَاتِ ഭയപ്പാടുള്ള സ്ത്രീകളും وَ الْمُتَصَدِّقِينَ ദാനധർമം കൊടുക്കുന്ന പുരുഷൻമാരും وَ الْمُتَصَدِّقَاتِ ദാനധർമം ചെയ്യുന്ന സ്ത്രീകളും وَ الصَّائِمِينَ നോമ്പനുഷ്ഠിക്കുന്ന പുരുഷൻമാരും وَ الصَّائِمَاتِ നോമ്പനുഷ്ഠിക്കുന്ന സ്ത്രീകളും وَ الْحَافِظِينَ കാക്കുന്ന (സൂക്ഷിക്കുന്ന) പുരുഷൻമാരും فُرُوجَهُمْ തങ്ങളുടെ ഗുഹ്യസ്ഥാനങ്ങളെ وَ الْحَافِظَاتِ സൂക്ഷിക്കുന്ന സ്ത്രീകളും وَ الذَّاكِرِينَ اللهَ അല്ലാഹുവിനെ ഓർക്കുന്ന പുരു ഷൻമാരും كَثِيرًا ധാരാളം, വളരെ وَ الذَّاكِرَاتِ ഓർക്കുന്ന സ്ത്രീകളും أَعَدَّ اللهُ അല്ലാഹു ഒരുക്കിയിരിക്കുന്നു لَهُمْ അവർക്ക് مَغْفِرَةً പാപമോചനം وَ أَجْرًا പ്രതിഫലവും عَظِيمًا വമ്പിച്ച, മഹത്തായ

---

മേൽ പ്രസ്താവിച്ച സൽഗുണങ്ങളുള്ള ആളുകൾ ആരാവട്ടെ– പുരുഷനായാലും സ്ത്രീയാ യാലും ശരി– അവർക്ക് അല്ലാഹു പൊറുത്തുകൊടുക്കുകയും വമ്പിച്ച പ്രതിഫലങ്ങൾ നൽകു കയും ചെയ്യും. പിന്നീട് നൽകുമെന്നുമാത്രമല്ല, അത് ഇപ്പോൾതന്നെ തയ്യാറാക്കി വെച്ചുകഴി ഞ്ഞിരിക്കുകയാണെന്ന് കൂടി അല്ലാഹു സന്തോഷവാർത്ത അറിയിക്കുന്നു. അല്ലാഹുവിനെ സദാ ഓർക്കുകയും, ആകാശഭൂമികളുടെ സൃഷ്ടിപ്പിനെക്കുറിച്ച് ചിന്തിക്കുകയും അതിനെത്തുടർന്ന് തങ്ങളുടെ നന്മക്കുവേണ്ടി ഹൃദയംഗമമായ പ്രാർത്ഥനകൾ നടത്തുകയും ചെയ്യുന്ന ബുദ്ധി മാന്മാരെക്കുറിച്ച് അല്ലാഹു പറയുന്നു: فَٱسْتَجَابَ لَهُمْ رَبُّهُمْ أَنِّى لَآ أُضِيعُ عَمَلَ عَٰمِلٍ مِّنكُم مِّن ذَكَرٍ أَوْ أُنثَىٰ – آل عمران: ١٩٥ (അപ്പോൾ അവരുടെ റബ്ബ് അവർക്ക് മറു പടി നൽകുന്നതാണ്: ആണാവട്ടെ, പെണ്ണാവട്ടെ നിങ്ങളിൽനിന്ന് കർമം ചെയ്ത ഒരാ ളുടെ കർമവും ഞാൻ പാഴാക്കുകയില്ല എന്ന്. (ആലുഇംറാൻ: 195)

ഇസ്‌ലാമിനെ പ്രാവർത്തികമാക്കുകവഴി അല്ലാഹുവിന് കീഴ്പ്പെട്ടു അനുസരണം കാണി ക്കുന്നവൻ എന്നത്രെ 'മുസ്‌ലിം' (مسلم) എന്ന വാക്കിന്റെ വിവക്ഷ. മനഃപൂർവം സത്യവി ശ്വാസം സ്വീകരിച്ചവൻ എന്നാണ് 'മുഅ്മിൻ' എന്ന വാക്കിന്റെ താൽപര്യം. ചിലപ്പോൾ ഈ വാക്കുകൾ (ഇസ്‌ലാം –ഈമാൻ എന്നിവയും, മുസ്‌ലിം –മുഅ്മിൻ എന്നിവയും) ഒരേ ഉദ്ദേശ്യത്തിലും ഉപയോഗിക്കാറുണ്ട്. ഇസ്‌ലാമില്ലാത്ത ഈമാൻകൊണ്ട് പ്രയോജനമില്ല;

ഈമാനില്ലാത്ത ഇസ്‌ലാംകൊണ്ടും പ്രയോജനമില്ല. അഥവാ ശരിയായ ഈമാനുണ്ടെങ്കിൽ ഇസ്‌ലാം ഉണ്ടാകാതിരിക്കുവാൻ നിവൃത്തിയില്ല. യഥാർത്ഥ മുസ്‌ലിം മുഅ്മിനല്ലാതാകുവാനും തരമില്ല. ഇതാണതിന് കാരണം. ചുരുക്കത്തിൽ രണ്ട് വാക്കിന്റെയും സാക്ഷാൽ വിവക്ഷ വ്യത്യസ്തങ്ങളാണെങ്കിലും, പ്രായോഗികമായി നോക്കുമ്പോൾ അവ പരസ്പരം വേറിട്ടുനിൽക്കുവാൻ നിർവ്വാഹമില്ലാത്തതാകുന്നു. യഥാർത്ഥത്തിലുള്ള ഈമാൻ ഹൃദയത്തിൽ സ്ഥലം പിടിക്കാതെ ബാഹ്യത്തിൽ ഇസ്‌ലാമിലെ അനുഷ്ഠാനങ്ങൾ സ്വീകരിച്ചുവരുന്നവരെ 'മുനാഫിക്വു'കൾ (കപടവിശ്വാസികൾ) എന്ന് തരംതിരിക്കുന്നത് ഇത്കൊണ്ടാകുന്നു. അല്ലാഹുവിന്റെ പക്കൽനിന്നുള്ള പാപമോചനത്തിന്നും, മഹത്തായ പ്രതിഫലത്തിനും, എല്ലാ പുരുഷൻമാരും സ്ത്രീകളും അർഹരായിത്തീരുന്നതിനും ആവശ്യമായ പത്ത് ഗുണങ്ങൾ ഈ വചനത്തിൽ പ്രസ്താവിച്ചിട്ടുള്ളത് ശ്രദ്ധിക്കുക.

وَمَا كَانَ لِمُؤْمِنٍ وَلَا مُؤْمِنَةٍ إِذَا قَضَى ٱللَّهُ وَرَسُولُهُۥٓ أَمْرًا أَن يَكُونَ لَهُمُ ٱلْخِيَرَةُ مِنْ أَمْرِهِمْ ۗ وَمَن يَعْصِ ٱللَّهَ وَرَسُولَهُۥ فَقَدْ ضَلَّ ضَلَٰلًا مُّبِينًا ﴿٣٦﴾

**﴿36﴾ സത്യവിശ്വാസിയായ ഒരു പുരുഷന്നാകട്ടെ, സ്ത്രീക്കാകട്ടെ- അല്ലാഹുവും അവന്റെ റസൂലും ഒരു കാര്യം തീരുമാനിച്ചാൽ -തങ്ങളുടെ കാര്യത്തെക്കുറിച്ച് അവർക്ക് (വേറൊരു) തിരഞ്ഞെടുപ്പ് [അഭിപ്രായം] ഉണ്ടായിരിക്കുവാൻ പാടില്ല. അല്ലാഹുവിനോടും, അവന്റെ റസൂലിനോടും ആർ അനുസരണക്കേട് കാണിക്കുന്നുവോ അവൻ, തീർച്ചയായും വ്യക്തമായ വഴിപിഴവ് പിഴച്ചുപോയിരിക്കുന്നു!**

---

﴿36﴾ وَمَا كَانَ لِمُؤْمِنٍ ഒരു സത്യവിശ്വാസിക്കും പാടില്ല, ആകാവതല്ല وَلَا مُؤْمِنَةٍ സത്യവിശ്വാസിനിയായ സ്ത്രീക്കും ഇല്ല إِذَا قَضَى തീരുമാനിച്ചാൽ, വിധി നടത്തിയാൽ اللَّهُ وَرَسُولُهُ അല്ലാഹുവും അവന്റെ റസൂലും (ദൂതനും) أَمْرًا ഒരു കാര്യം أَن يَكُونَ ഉണ്ടായിരിക്കൽ لَهُمُ അവർക്ക് الْخِيَرَةُ തിരഞ്ഞെടുക്കൽ (അഭിപ്രായം) مِنْ أَمْرِهِمْ അവരുടെ കാര്യത്തെക്കുറിച്ച് وَمَن يَعْصِ ആരെങ്കിലും അനുസരണക്കേട് കാണിച്ചാൽ, എതിര് പ്രവർത്തിച്ചാൽ اللَّهَ وَرَسُولَهُ അല്ലാഹുവിനോടും അവന്റെ റസൂലിനോടും فَقَدْ ضَلَّ എന്നാൽ തീർച്ചയായും അവൻ പിഴച്ചു ضَلَالًا مُبِينًا വ്യക്തമായ വഴിപിഴവ്

---

ഇസ്‌ലാമിന്റെ ഒരു അടിസ്ഥാന നിയമമാണിത്: അല്ലാഹുവും അവന്റെ റസൂലും ഒരു കാര്യത്തിൽ ഒരു വിധി പറഞ്ഞുകഴിഞ്ഞാൽ അതിൽനിന്ന് വ്യത്യസ്തമായ ഒരഭിപ്രായം ഉണ്ടായിരിക്കുവാൻ സത്യവിശ്വാസിയായ ഒരാൾക്കും പാടില്ല. അല്ലാഹു വിധിച്ചതിനെതിരായി അല്ലാഹുവിന്റെ റസൂൽ ഒരിക്കലും വിധിക്കയില്ല. റസൂൽ കൽപിക്കുന്ന വിധികളാകട്ടെ, വാസ്തവത്തിൽ അല്ലാഹുവിന്റെ വിധികളായിരിക്കുന്നതുമാണ്. ഈ വിഷയം വളരെ ശക്തിയായ

ഭാഷയിൽ തന്നെ ക്വുർആൻ പലപ്പോഴും ആവർത്തിച്ചുപറഞ്ഞിട്ടുള്ളതാണ്.

അപ്പോൾ, അല്ലാഹുവിന്റെയും റസൂലിന്റെയും- അഥവാ ക്വുർആന്റെയും സുന്നത്തിന്റെയും- നിയമങ്ങൾക്കെതിരായി ഏതെങ്കിലും പണ്ഡിതൻമാരുടെയോ, വിധികർത്താക്കളുടെയോ അഭിപ്രായങ്ങളെ സ്വീകരിച്ചുവരുന്നവരും, സമുദായ പരിഷ്കർത്താക്കളെന്നോ, ഇസ്ലാമിന്റെ ഗുണകാംക്ഷികളെന്നോ സ്വയം അഭിമാനിച്ചുകൊണ്ട് സാക്ഷാൽ ഇസ്ലാമിക നിയമങ്ങളിൽ മാറ്റത്തിരുത്തുകൾ അവതരിപ്പിക്കുന്നവരും വ്യക്തമായ വഴിപിഴവിൽപെട്ടവരാണെന്ന് വ്യക്തമാണ്. അല്ലാഹുവിന്റെയും റസൂലിന്റെയും വിധിവിലക്കുകളിൽ ഒന്ന്പോലും യുക്തിക്കോ, ന്യായത്തിനോ എതിരായിരിക്കുകയില്ലെന്ന് പറയേണ്ടതില്ല. പക്ഷേ, അവയിൽ ചിലതിന്റെ യുക്തിരഹസ്യം നമുക്ക് സൂക്ഷ്മമായി മനസ്സിലാക്കുവാൻ കഴിയാതെ വന്നേക്കും. എന്നിരിക്കെ, ഒരു മുസ്ലിമിനെ സംബന്ധിച്ചിടത്തോളം ഏതെങ്കിലും ഒരു വിഷയത്തിലുള്ള മതവിധി ഇന്നതാണെന്ന് -അംഗീകൃതമായ മാർഗങ്ങളിൽകൂടി അറിഞ്ഞുകഴിഞ്ഞാൽ, അത് യുക്തിക്കോ ന്യായത്തിനോ യോജിക്കുമോ, ഇല്ലേ എന്നൊന്നും പരിശോധിക്കേണ്ടതില്ല; അതിൽ ജനഹിതം ആരായേണ്ടതുമില്ല. അതപ്പടി സ്വീകരിക്കുവാൻ അവൻ തികച്ചും ബാധ്യസ്ഥനാണ്. പക്ഷേ, ഓരോ നിയമത്തിലും അടങ്ങിയിട്ടുള്ള യുക്തിതത്വങ്ങൾ കഴിവതും ആരാഞ്ഞറിയുവാൻ അവൻ പരിശ്രമിക്കേണ്ടതുണ്ട്. ഇസ്ലാമിന്റെ മൗലികപ്രധാനമായ ഒരു സിദ്ധാന്തമാണിത്. ഈ അടിസ്ഥാനത്തിൽ വിലയിരുത്തേണ്ടതും ഇസ്ലാമിന്റെ ശത്രുക്കൾ, ഇസ്ലാമിന്റെയും നബി ﷺ യുടെയും പേരിൽ കളങ്കം ചാർത്തുവാൻ ആയുധമാക്കിയതുമായ ഒരു സംഭവത്തെക്കുറിച്ചാണ് അടുത്ത വചനങ്ങളിൽ അല്ലാഹു പ്രതിപാദിക്കുന്നത്.

നബി ﷺ യുടെ പോറ്റുപുത്രനും, അവിടുത്തെ മൗലാ (*)യുമായ സൈദുബ്നു ഹാരിഥഃ (റ) ക്വുറൈശീ ഗോത്രത്തിൽ അസദ് കുടുംബത്തിൽ പെട്ട ജഹ്ശിന്റെ മകളും, നബി ﷺ യുടെ അമ്മായിയുടെ മകളും കൂടിയായ സൈനബ് (റ)യെ വിവാഹം ചെയ്തിരുന്നു. ഇത് ഹിജ്റഃക്ക് മുമ്പാണ്. താൻ കുലീനകുടുംബത്തിൽ ജനിച്ചവളാണെന്ന നിലക്ക് ആദ്യം ഈ വിവാഹത്തിൽ സൈനബ് (റ) അൽപം അനിഷ്ടം പ്രകടിപ്പിക്കുകയുണ്ടായി. എങ്കിലും നബി ﷺ യുടെ ഇഷ്ടവും, വംശപരമായ ഉച്ചനീചത്വത്തിന് ഇസ്ലാമിൽ സ്ഥാനമില്ലെന്ന വസ്തുതയും മുൻനിറുത്തിക്കൊണ്ട് അവർ അതിന് അനുവദിക്കുകയാണുണ്ടായത്. ക്രമേണ അവർ തമ്മിൽ സ്വരച്ചേർച്ച ഇല്ലാതായി. ഇക്കാരണത്താൽ സൈദ് (റ) അവർക്ക് വിവാഹമോചനം നൽകുവാൻ തീരുമാനിച്ചു. ഈ വിവാഹമോചനം നടക്കുവാൻ പോകുന്നുവെന്നും, ഇദ്ദഃ (**) കാലം കഴിഞ്ഞശേഷം സൈനബ് (റ) നബി ﷺ യുടെ ഭാര്യയാകാൻ പോകുന്നുവെന്നും തിരുമേനിക്ക് വഹ്യ് ലഭിച്ചിരുന്നു. പോറ്റുമക്കളെ യഥാർത്ഥ മക്കളായി ഗണിച്ചിരുന്ന അന്നത്തെ ചുറ്റുപാടിൽ, മുഹമ്മദ് സ്വന്തം മകന്റെ ഭാര്യയെ വിവാഹം കഴിച്ചുവെന്നുള്ള ജനസംസാരത്തിനും, ഇസ്ലാമിനെതിരായ കുപ്രചാരണങ്ങൾക്കും ഇത് കാരണമായേക്കുമെന്ന് നബി ﷺ ക്ക് തോന്നി. അങ്ങനെ, സൈദ്(റ)തന്റെ തീരുമാനം നബി ﷺ യെ അറിയിച്ചപ്പോൾ അവിടുന്ന് അതിനെ നിരുത്സാഹപ്പെടുത്തുകയുണ്ടായി. ഈ സംഭവത്തെക്കുറിച്ചാണ് അടുത്ത വചനം.

***(*) 'മൗലാ' (مولى) എന്ന വാക്കിന്റെ അർത്ഥവിവരണം 5-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നാം വായിച്ചുകഴിഞ്ഞുവല്ലോ.***

***(**) ഇദ്ദഃയെ പറ്റി താഴെ പ്രസ്താവിക്കുന്നുണ്ട്***

وَإِذْ تَقُولُ لِلَّذِىٓ أَنْعَمَ ٱللَّهُ عَلَيْهِ وَأَنْعَمْتَ عَلَيْهِ أَمْسِكْ عَلَيْكَ زَوْجَكَ وَٱتَّقِ ٱللَّهَ وَتُخْفِى فِى نَفْسِكَ مَا ٱللَّهُ مُبْدِيهِ وَتَخْشَى ٱلنَّاسَ وَٱللَّهُ أَحَقُّ أَن تَخْشَىٰهُ ۖ

《37》 (നബിയേ) അല്ലാഹു അനുഗ്രഹം ചെയ്തുകൊടുത്തിട്ടുള്ള -നീയും അനുഗ്രഹം ചെയ്തുകൊടുത്തിട്ടുള്ള- വനോട് നീ പറഞ്ഞിരുന്ന സന്ദർഭം (ഓർക്കുക): 'നിന്റെ ഭാര്യയെ (വിവാഹമോചനം ചെയ്യാതെ) നിനക്ക് വേണ്ടി നീ വെച്ചു കൊണ്ടിരിക്കുക; അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുക' എന്ന്. അല്ലാഹു വെളിവാക്കുവാൻ പോകുന്ന കാര്യത്തെ നീ നിന്റെ മനസ്സിൽ മറച്ചുവെക്കുകയും ചെയ്തിരുന്നു. അല്ലാഹുവാണ് നീ പേടിക്കുവാൻ ഏറ്റവും അവകാശപ്പെട്ടവൻ എന്നിരിക്കെ, നീ ജനങ്ങളെ പേടിക്കുകയും ചെയ്തിരുന്നു.

فَلَمَّا قَضَىٰ زَيْدٌ مِّنْهَا وَطَرًا زَوَّجْنَٰكَهَا لِكَىْ لَا يَكُونَ عَلَى ٱلْمُؤْمِنِينَ حَرَجٌ فِىٓ أَزْوَٰجِ أَدْعِيَآئِهِمْ إِذَا قَضَوْا۟ مِنْهُنَّ وَطَرًا ۚ وَكَانَ أَمْرُ ٱللَّهِ مَفْعُولًا ﴿٣٧﴾

അങ്ങനെ, സൈദ് അവളിൽനിന്നും ആവശ്യം നിർവ്വഹിച്ചു [വിവാഹമോചനം നടത്തി] കഴിഞ്ഞപ്പോൾ അവളെ നിനക്ക് നാം ഭാര്യയാക്കിത്തന്നു. സത്യവിശ്വാസികളുടെമേൽ, തങ്ങളുടെ ദത്തുപുത്രൻമാരുടെ ഭാര്യമാരുടെ കാര്യത്തിൽ- അവർ അവരിൽനിന്നും ആവശ്യം നിർവ്വഹിച്ചുകഴിഞ്ഞാൽ- യാതൊരു വിഷമവും ഉണ്ടാകാതിരിക്കുവാൻ വേണ്ടിയത്രെ (അത്). അല്ലാഹുവിന്റെ കൽപന പ്രാവർത്തികമാക്കപ്പെടുന്നതാകുന്നു.

---

《37》 وَإِذْ تَقُولُ നീ പറഞ്ഞിരുന്ന സന്ദർഭം لِلَّذِي യാതൊരുവനോട് أَنْعَمَ اللَّهُ അല്ലാഹു അനുഗ്രഹം ചെയ്തിരിക്കുന്നു عَلَيْهِ അവന്റെ മേൽ وَأَنْعَمْتَ عَلَيْهِ അവന് നീയും അനുഗ്രഹം ചെയ്തിരിക്കുന്നു أَمْسِكْ നീ വെച്ചുകൊണ്ടിരിക്കുക عَلَيْكَ നിനക്ക് زَوْجَكَ നിന്റെ ഭാര്യയെ وَاتَّقِ اللَّهَ നീ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുക وَتُخْفِي നീ മറച്ചുവെക്കുകയും ചെയ്യുന്നു فِي نَفْسِكَ നിന്റെ മനസ്സിൽ مَا യാതൊരു കാര്യം اللَّهُ مُبْدِيهِ അല്ലാഹു അതിനെ വെളിവാക്കുന്നവനാണ് وَتَخْشَى നീ പേടിക്കയും ചെയ്യുന്നു النَّاسَ മനുഷ്യരെ وَاللَّهُ أَحَقُّ അല്ലാഹുവത്രെ ഏറ്റവും അർഹൻ, അവകാശപ്പെട്ടവൻ أَنْ تَخْشَاهُ നീ അവനെ പേടിക്കുവാൻ فَلَمَّا قَضَى അങ്ങനെ നിർവ്വഹിച്ചപ്പോൾ, തീർത്തപ്പോൾ زَيْدٌ സൈദ് مِنْهَا അവളിൽ നിന്ന് وَطَرًا ആവശ്യം زَوَّجْنَاكَهَا അവളെ നിനക്ക് നാം ഭാര്യയാക്കി (വിവാഹം ചെയ്തു) തന്നു

لِكَيْ لَا يَكُونَ ഉണ്ടാകാതിരിക്കുവാൻ വേണ്ടി عَلَى الْمُؤْمِنِينَ സത്യവിശ്വാസികളുടെ മേൽ حَرَجٌ ഒരു വിഷമം (ഞെരുക്കം) فِي أَزْوَاجِ ഭാര്യമാരുടെ കാര്യത്തിൽ أَدْعِيَائِهِمْ തങ്ങളുടെ ദത്തുപുത്രൻമാരുടെ إِذَا قَضَوْا അവർ നിർവ്വഹിച്ചാൽ مِنْهُنَّ അവരിൽനിന്ന് وَطَرًا ആവശ്യം وَكَانَ ആകുന്നു, ആയിരിക്കുന്നു أَمْرُ اللَّهِ അല്ലാഹുവിന്റെ കൽപന, കാര്യം مَفْعُولًا പ്രാവർത്തികമാക്കപ്പെട്ടത് (നടപ്പാക്കപ്പെട്ടത്)

---

'അല്ലാഹുവും നീയും അനുഗ്രഹം ചെയ്തുകൊടുത്തവൻ' എന്ന് പറഞ്ഞത് സൈദുബ്നു ഹാരിഥഃ (റ)യെക്കുറിച്ചാകുന്നു. ഇസ്‌ലാമിലേക്ക് മാർഗദർശനം നൽകുകപോലെയുള്ള കണക്കറ്റ അനുഗ്രഹങ്ങൾ അല്ലാഹു അദ്ദേഹത്തിന് ചെയ്തുകൊടുത്തിട്ടുണ്ടല്ലോ. നബി ﷺ യാണെങ്കിൽ, അദ്ദേഹത്തെ വാൽസല്യപൂർവ്വം വളർത്തുകയും, അടിമത്തത്തിൽ നിന്ന് മോചിപ്പിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ പുത്രനായ ഉസാമഃ (റ)യെയും തിരുമേനി വളരെയധികം സ്നേഹിച്ചിരുന്നു. 'റസൂലിന്റെ പ്രിയങ്കരൻ' എന്ന അർത്ഥത്തിൽ രണ്ടുപേരെക്കുറിച്ച് 'ഹിബ്ബ് റസൂലില്ലാഹി' (حِبّ رسول الله) എന്നുപോലും പറയപ്പെട്ടിരുന്നു.

സൈദ് (റ) തന്റെ ഭാര്യയുമായി യോജിച്ചു പോകുകയില്ലെന്ന് കണ്ടപ്പോൾ അവരെ വിവാഹമോചനം (طلاق) നടത്തുന്നതിനെപ്പറ്റി തിരുമേനിയോട് ആലോചിച്ചു. ഇരുഭാഗത്തെയും ഗുണകാംക്ഷിയാണല്ലോ നബി ﷺ. അപ്പോഴായിരുന്നു അദ്ദേഹത്തോട് നബി ﷺ ഭാര്യയെ വെച്ചുകൊള്ളുവാനും, അല്ലാഹുവിനെ സൂക്ഷിക്കുവാനും പറഞ്ഞത്. ഈ വിവാഹം അധികം നീണ്ടുപോകുകയില്ലെന്നും, സൈദ് (റ) ഭാര്യയെ വേർപ്പെടുത്തുക തന്നെ ചെയ്യുമെന്നും, സൈനബ് (റ) യെ തിരുമേനി വിവാഹം ചെയ്യാനിരിക്കുന്നുവെന്നും തിരുമേനിക്ക് അറിവ് ലഭിച്ചിട്ടുണ്ടായിരുന്നു. പക്ഷേ, നടക്കുവാനിരിക്കുന്ന ആ വിഷയത്തെക്കുറിച്ച് സൈദ് (റ)നോട് തിരുമേനി ഒന്നും പ്രസ്താവിച്ചില്ല. ഭാര്യയെ വിവാഹമോചനം നടത്താതിരിക്കുവാൻ സാധാരണമട്ടിൽ ഉപദേശിക്കുകയാണ് ചെയ്തത്. ജനസംസാരത്തിന് ഇടയാകരുതെന്നും, അല്ലാഹു ഉദ്ദേശിച്ച കാര്യം അവൻ ഉദ്ദേശിക്കുമ്പോൾ അവൻ നടപ്പിലാക്കിക്കൊള്ളുമെന്നും തിരുമേനി കരുതി. ഇതിനെ സൂചിപ്പിച്ചുകൊണ്ടാണ് 'അല്ലാഹു വെളിവാക്കുവാൻപോകുന്ന കാര്യം നീ നിന്റെ മനസ്സിൽ മറച്ചുവെക്കുകയും ചെയ്തിരുന്നു.' (وتخفى فى نفسك ما الله مبديه) എന്ന് പറഞ്ഞത്. യഥാർത്ഥവും സത്യവും തുറന്നു പറയുന്നതിൽ ആരെയും ശങ്കിക്കേണ്ടതില്ല. അതിൽ ജനസംസാരം ഭയപ്പെടേണ്ടതില്ല. അത് തുറന്നു പറയാതിരിക്കുന്നതിൽ അല്ലാഹുവിനെ ഭയപ്പെടുകയാണ് വേണ്ടത് എന്ന് നബി ﷺ യെ ഓർമിപ്പിക്കുകയും ചെയ്യുന്നു.

'സൈദ് അവളിൽനിന്നും ആവശ്യം നിർവ്വഹിച്ചുകഴിഞ്ഞു' (قضى زيد منها وطرا) എന്ന്പറഞ്ഞതിന്റെ വിവക്ഷ ഭാര്യയുമായി യോജിച്ചുപോകുകയില്ലെന്ന് കണ്ടു അവരെ വിവാഹമോചനം ചെയ്തു എന്നത്രെ. ഇത് അറബിഭാഷയിലെ ഒരു പ്രത്യേക പ്രയോഗമാണ്. സൈനബ് (റ)യെ വിവാഹമോചനം നടത്തുകയല്ലാതെ നിവൃത്തിയില്ലെന്ന് സൈദ് (റ)ന് ബോധ്യം വരുകയും, അദ്ദേഹം വിവാഹമോചനം ചെയ്യുകയും ചെയ്തു. അനന്തരം ഇദ്ദ കാലം കഴിഞ്ഞപ്പോൾ അല്ലാഹുവിന്റെ നിർദ്ദേശമനുസരിച്ച് നബി ﷺ അവരെ വിവാഹം കഴിക്കയും ഉണ്ടായി. ഈ വിവാഹം നബി ﷺ യുടെ ആഗ്രഹമോ ആവശ്യമോ അനുസരിച്ച് ഉത്ഭവിച്ചതായിരുന്നില്ല. പോറ്റുമക്കൾക്ക് യഥാർത്ഥ മക്കളുടെ സ്ഥാനം കൽപ്പിക്കുന്നതിനാൽ അവരുടെ ഭാര്യമാരാകുന്ന സ്ത്രീകളെ ഒരിക്കലും പോറ്റുപിതാക്കൾക്ക് വിവാഹം ചെയ്യാൻ പാടില്ലെന്നാണ് ജാഹിലിയ്യാ നിയമം. ഈ സമ്പ്രദായം തുടച്ചുനീക്കി തൽസ്ഥാനത്ത് ഇസ്‌ലാമിക നിയമം പ്രാവർത്തികമാക്കിക്കാണിക്കുവാൻ വേണ്ടി അല്ലാഹുവിന്റെ കൽപന പ്രകാരം നബി

ﷺ ചെയ്തതായിരുന്നു ആ വിവാഹം. അതുകൊണ്ടാണ് സൈദ് അവളിൽനിന്ന് ആവശ്യം നിറവേറ്റിക്കഴിഞ്ഞപ്പോൾ അവളെ നാം നിനക്ക് ഭാര്യയാക്കിത്തന്നു (فلما قضى زيد منها وطرا زوجنا كها) എന്ന് അല്ലാഹു പറഞ്ഞത്. ഈ പരമാർത്ഥം തുടർന്നുള്ള ആയത്തുകളിൽനിന്ന് കൂടുതൽ സ്പഷ്ടമായി മനസ്സിലാക്കാം. ആഇശാ (റ) പ്രസ്താവിച്ചതായി ഇമാം മുസ്‌ലിം, തിർമദീ (റ) മുതലായവർ നിവേദനം ചെയ്യുന്നു: 'മുഹമ്മദ് നബി അല്ലാഹുവിന്റെ കിതാബിൽനിന്ന് വല്ലതും -ജനങ്ങളെ അറിയിക്കാതെ- മറച്ചുവെക്കുമായിരുന്നുവെങ്കിൽ ഈ (37-ാം) ആയത്ത് മറച്ചുവെക്കേണ്ടതായിരുന്നു.' (*) 53 -ാം വചനത്തിൽ വരുന്നതുപോലെ, കാര്യം തുറന്നു പറയാൻ അല്ലാഹു നാണിക്കുകയില്ലല്ലോ.

സൈദ് (റ)ന്റെ പേർ ക്വുർആനിൽ എടുത്തുപറഞ്ഞതും, അല്ലാഹുവും റസൂലും അനുഗ്രഹം ചെയ്തുകൊടുത്തവൻ എന്ന് അദ്ദേഹത്തെ വിശേഷിപ്പിച്ചതും, ക്വുർആൻ നിലനിൽക്കുന്ന കാലത്തെല്ലാം അദ്ദേഹത്തിന്റെ കീർത്തി പരത്തുന്ന ഒരു മഹാഭാഗ്യമത്രെ. സൈനബ് (റ)യാകട്ടെ, തിരുമേനിയുടെ വിവാഹത്തോടുകൂടി സത്യവിശ്വാസികളുടെ മാതാക്കളിൽ ഒരാളായിത്തീരുകയും ചെയ്തു. അവർ അഭിമാനപൂർവ്വം നബി ﷺയുടെ ഭാര്യമാരോട് ഇങ്ങനെ പറഞ്ഞിരുന്നതായി ഹദീഥിൽ വന്നിട്ടുണ്ട്: 'നിങ്ങളെ നിങ്ങളുടെ വീട്ടുകാർ വിവാഹം ചെയ്യിച്ച് കൊടുത്തതാണ്. എന്നെ ഏഴ് ആകാശങ്ങൾക്ക് മീതെ നിന്ന് അല്ലാഹു വിവാഹം ചെയ്യിച്ചു കൊടുത്തതാണ്.' (ബുഖാരി.)

'നിന്റെ ഭാര്യയെ വെച്ചുകൊണ്ടിരിക്കുക, അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുക' എന്നീ വാക്യങ്ങൾ (أمسك عليك زوجك واتق الله) നബി ﷺ സൈദ് (റ)നോട് പറഞ്ഞതാണ്. തുടർന്നുള്ള രണ്ട് വാക്യങ്ങൾ- 'അല്ലാഹു വെളിവാക്കാൻപോകുന്ന കാര്യം നീ മനസ്സിൽ മറച്ചുവെക്കുന്നു' എന്നും, 'പേടിക്കുവാൻ കൂടുതൽ അവകാശപ്പെട്ടവൻ അല്ലാഹുവാണെന്നിരിക്കെ നീ ജനങ്ങളെ പേടിക്കുന്നു' എന്നും അല്ലാഹു നബി ﷺയോട് പറഞ്ഞതുമാകുന്നു. 'വെളിവാക്കുവാൻ പോകുന്ന കാര്യം' എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം, സൈനബ് (റ)യെ സൈദ് (റ) വിവാഹമോചനം ചെയ്യാൻ പോകുന്നതും, പിന്നീട് നബി ﷺ സൈനബ് (റ)യെ വിവാഹം ചെയ്യുമെന്നുമുള്ളതാണ്.

വേറെ ഒന്നുരണ്ട് അഭിപ്രായങ്ങളും ഇവിടെ സ്ഥലം പിടിച്ചുകാണാം. നബി ﷺ ഒരിക്കൽ സൈനബ്(റ)യെ കണ്ടുവെന്നും, അവരുടെ സൗന്ദര്യത്തിൽ തിരുമേനി ആകൃഷ്ടനായെന്നും, അങ്ങനെ അവരെ വിവാഹം ചെയ്തുകിട്ടുവാൻ തിരുമേനിക്ക് ആഗ്രഹം തോന്നിയെന്നും, ഇതിനെ ഉദ്ദേശിച്ചാണ് 'അല്ലാഹു വെളിവാക്കാൻപോകുന്ന കാര്യം മറച്ചുവെക്കുന്നു'വെന്ന് പറഞ്ഞതെന്നും ചില വ്യാഖ്യാതാക്കൾ പ്രസ്താവിച്ചിട്ടുണ്ട്. നബി തിരുമേനി ﷺയുടെ ഉൽകൃഷ്ട പദവിക്കും സ്വഭാവത്തിനും ഒട്ടും നിരക്കാത്തതും, ഇസ്‌ലാമിന്റെ വൈരികളിൽനിന്ന് രൂപം പൂണ്ടതുമായ ഈ പ്രസ്താവനയെ മഹാൻമാരായ പല പണ്ഡിതൻമാരും തക്ക തെളിവുകൾ സഹിതം ശക്തിയുക്തം ഖണ്ഡിച്ചുകഴിഞ്ഞതാണ്. ഈ പഴഞ്ചൻ പ്രസ്താവനയെ വിമർശിക്കാൻ മുതിർന്ന ചിലർ, അതിനെക്കാൾ വമ്പിച്ച അബദ്ധത്തിൽ പതിക്കുകയും ചെയ്തിരിക്കുന്നു. വിമർശനത്തിന് ഇവർ കണ്ടുപിടിച്ച പുതിയ സൂത്രമാണതിന് കാരണം. 'നീ നിന്റെ ഭാര്യയെ വെച്ചുകൊണ്ടിരിക്കുക'. (أمسك عليك زوجك) എന്ന് തുടങ്ങി 'പേടിക്കുവാൻ ഏറ്റവും അവകാശപ്പെട്ടവൻ അല്ലാഹുവാണ്' (أحق أن تخشاه والله) എന്നത്വരെയുള്ള എല്ലാ വാക്യങ്ങളും നബി ﷺ സൈദ് (റ)നോട് പറഞ്ഞതായിട്ടാണ് ഇവർ അഭിപ്രായപ്പെടുന്നത്. 'അല്ലാഹു വെളിവാക്കാൻ പോകുന്ന കാര്യമെന്നും, 'നീ മനസ്സിൽ മറച്ചുവെക്കുന്നു'വെന്നും പറഞ്ഞതിന് ഇവർ നൽകുന്ന വ്യാഖ്യാനം ഇതാകുന്നു: 'സൈനബ് (റ)യുമായി യോജിച്ചുപോകയില്ലെന്ന് സൈദ് (റ)ന് ബോധ്യപ്പെട്ടിട്ടുണ്ട്; നബി

(*) كما في الفتح وابن جرير

ﷺയുടെ നിർദ്ദേശപ്രകാരം നടത്തപ്പെട്ടിട്ടുള്ള ആ വിവാഹം അവസാനിപ്പിക്കുന്നത് നബി ﷺക്ക് മനോവേദനയുണ്ടാക്കും; എങ്ങനെയെങ്കിലും ഭാര്യയെ പ്രീതിപ്പെടുത്തുവാൻ ശ്രമിക്കുന്നപക്ഷം പാവത്തിനൊരു കുലീനയെ കിട്ടിയപ്പോഴേക്ക് അവളെ പൂജിക്കുകയാണെന്നും മറ്റും ജനങ്ങൾ കളിയാക്കുകയും ചെയ്യും; എന്നിങ്ങനെയുള്ള ധർമസങ്കടത്തിലാണ് സൈദ് (റ)'.

കേൾക്കുമ്പോൾ തന്നെ ബാലിശമെന്ന് തോന്നത്തക്ക ഈ അഭിപ്രായം, കേവലം അബദ്ധമത്രെ. 1-ാമതായി ശാസനാരൂപത്തിലുള്ള ക്രിയകളും, വാർത്താരൂപത്തിലുള്ള ക്രിയകളും തമ്മിൽ കൂട്ടിച്ചേർത്തു (**عطف** ചെയ്ത്) പറയുവാൻ പാടില്ലെന്നുള്ളത് അറബിസാഹിത്യശാസ്ത്രത്തി (**علم المعانى**)ലെ ഒരു അംഗീകൃത തത്വമാകുന്നു. അപ്പോൾ, **أمسك** (നീ വെച്ചുകൊണ്ടിരിക്കുക) എന്ന ക്രിയയോട് കൂട്ടിച്ചേർത്തുകൊണ്ട് **واتق** (നീ സൂക്ഷിക്കുകയും ചെയ്യുക) എന്ന് പറഞ്ഞതുപോലെ **وتخفى** (നീ മറച്ചുവെക്കുകയും ചെയ്യുന്നു) എന്നും, **وتخشى** (നീ പേടിക്കുകയും ചെയ്യുന്നു) എന്നുമുള്ള ക്രിയകൾ അതിനോടു കൂടിച്ചേർന്നതാണെന്ന് വെക്കുവാൻ നിവൃത്തിയില്ല. 2-ാമതായി: ഈ വാദം ഹദീഥുകൾക്കും വിരുദ്ധമാകുന്നു. ഇമാം ബുഖാരി (റ) 'കിതാബുത്തൗഹീദി'ൽ ഉദ്ധരിച്ച രണ്ട് രിവായത്തുകളിൽ ഒന്നിന്റെ വാചകം നോക്കുക: **جاء زيدبن حارثة يشكو فجعل النبى ﷺ يقول أتق الله وأمسك عليك زوجك** (സൈദുബ്നു ഹാരിഥഃ സങ്കടപ്പെട്ടുകൊണ്ട് നബി ﷺയുടെ അടുക്കൽ വന്നു. അപ്പോൾ തിരുമേനി പറയുകയായി: 'നീ അല്ലാഹുവിനെ സൂക്ഷിക്കുക; നിന്റെ ഭാര്യയെ വെച്ചുകൊണ്ടിരിക്കുകയും ചെയ്യുക') നബി ﷺയുടെ വാചകത്തിൽ വേറെ വാക്കുകളൊന്നും ഈ രിവായത്തിൽ ഇല്ലാത്ത സ്ഥിതിക്ക് ആയത്തിലെ തുടർന്നുള്ള വാക്യങ്ങൾ നബി ﷺ സൈദ് (റ)നോട് പറഞ്ഞതല്ലെന്ന് മനസ്സിലാക്കാം. രണ്ടാമത്തെ രിവായത്തിലെ വാചകം ഇതാണ്: **وتخفى فى نفسك ماالله مبديه وتخشى الناس نزلت فى شأن زينب وزيد بن حارثة** ('അല്ലാഹു വെളിവാക്കുവാൻ പോകുന്നകാര്യം നീ നിന്റെ മനസ്സിൽ ഒളിച്ചുവെക്കുകയും, നീ ജനങ്ങളെ പേടിക്കുകയും ചെയ്യുന്നു'വെന്നുള്ളത് സൈനബയുടെയും, സൈദുബ്നുഹാരിഥഃയുടെയും വിഷയത്തിൽ അവതരിച്ചതാണ്) ഈ രണ്ട് വാക്യങ്ങളും നബി ﷺ പറഞ്ഞതല്ലെന്നും, നബി ﷺയോട് അല്ലാഹു പറഞ്ഞതാണെന്നുമാണ് ഈ രണ്ട് രിവായത്തും മനസ്സിലാക്കിത്തരുന്നത്. എനി, കൂടുതൽ തെളിവുകൾ പരിശോധിക്കേണ്ടതില്ലല്ലോ.

ഈ സൂറത്തിലെ വ്യാഖ്യാനത്തിൽ **باب قوله وتخفى فى نفسك – إلى أحق ان تخشاه** എന്ന ഒരു ശീർഷകം തന്നെ ബുഖാരിയിലുണ്ട്. നാം രണ്ടാമതായി ഉദ്ധരിച്ച അതേ രിവായത്ത് തന്നെ ഇവിടെയും അദ്ദേഹം ഉദ്ധരിച്ചിരിക്കുന്നു. ഈ ശീർഷകത്തിന്റെ വിശദീകരണവേളയിൽ, നാം മേൽ പ്രസ്താവിച്ച വസ്തുതകൾക്ക് നിദാനമായ പല രിവായത്തുകളും ഉദ്ധരിച്ചശേഷം ഇമാം അസ്ക്വലാനീ (റ)തന്റെ 'ഫത്ത്ഹുൽബാരി'യിൽ പറയുകയാണ്: 'വേറെയും പലതും ഈ വിഷയത്തിൽ വന്നിട്ടുണ്ട്; പല മുഫസ്സിറുകളും അവയെ ഉദ്ധരിച്ചിട്ടുമുണ്ട്. അതിൽ സമയം ചില വഴിക്കുന്നത് ശരിയല്ല. ഞാൻ ഉദ്ധരിച്ചതാണ് സ്വീകാര്യയോഗ്യമായത്. അതിന്റെ ആകെസാരം ഇതാകുന്നു: സൈനബ് പിന്നീട് തന്റെ ഭാര്യയാകുവാൻ പോകുന്നുണ്ടെന്ന് അല്ലാഹു നബി ﷺക്ക് അറിയിച്ചുകൊടുത്തിരുന്നതിനെയാണ് അവിടുന്ന് മറച്ചുവെച്ചിരുന്നത് (*). ഇത് മറച്ചുവെക്കുവാൻ കാരണം, മകന്റെ ഭാര്യയെ വിവാഹംകഴിച്ചുവെന്നുള്ള ജനസംസാരത്തെ ഭയന്നതായിരുന്നു. അല്ലാഹുവാകട്ടെ, 'ജാഹിലിയ്യത്തി'ന്റെ ദത്തുപുത്രനിയമങ്ങളെ തീരെഎടുത്തുകളയുവാൻ ഉദ്ദേശിക്കയും ചെയ്തു.

***(*) മറിച്ച് ചിലർ പ്രസ്താവിക്കുന്നത്പോലെ, അവരെ വിവാഹം കഴിച്ചാൽ കൊള്ളാമെന്ന ആഗ്രഹമല്ല എന്ന് താൽപര്യം.***

മുസ്ലിംകളിൽ അത് കൂടുതൽ സ്വീകാര്യമായിത്തീരുവാൻവേണ്ടി, അവരുടെ നേതാവുമുഖാന്തരം തന്നെ അത് സംഭവിക്കുകയും ചെയ്തു.' (راجع فتح البارى ج ٨ ص ٤٢٥) പോറ്റു പുത്രൻമാർ തങ്ങളുടെ ഭാര്യമാരെ വിവാഹമോചനം ചെയ്താൽ പിന്നീട് ആ സ്ത്രീകളെ വിവാഹം ചെയ്യുന്നതിന് ഇസ്ലാമിൽ യാതൊരു വിരോധവുമില്ലെന്ന് പ്രയോഗത്തിൽ കാണിച്ചുകൊടുക്കലാണ്, നബി ﷺക്ക് സൈനബ്(റ)യെ വിവാഹം ചെയ്തുകൊടുത്തതിലുള്ള യുക്തിയെന്ന് ഈ ആയത്തിൽ അല്ലാഹു വ്യക്തമാക്കി. അടുത്ത ആയത്തിൽ വീണ്ടും പറയുന്നത് നോക്കുക:

مَّا كَانَ عَلَى ٱلنَّبِيِّ مِنْ حَرَجٍ فِيمَا فَرَضَ ٱللَّهُ لَهُۥ ۖ سُنَّةَ ٱللَّهِ فِى ٱلَّذِينَ خَلَوْا۟ مِن قَبْلُ ۚ وَكَانَ أَمْرُ ٱللَّهِ قَدَرًا مَّقْدُورًا ﴿٣٨﴾

**﴾38﴿ അല്ലാഹു നബിക്ക് നിശ്ചയിച്ചു (നിയമിച്ചു) കൊടുത്തതിൽ, അദ്ദേഹത്തിന്റെമേൽ യാതൊരു വിഷമവും ഉണ്ടാകുവാനില്ല; -മുൻകഴിഞ്ഞുപോയിട്ടുള്ളവരിൽ (നടപ്പാക്കപ്പെട്ടിരുന്ന) അല്ലാഹുവിന്റെ നടപടിക്രമം തന്നെ. അല്ലാഹുവിന്റെ കൽപന വ്യവസ്ഥാപിതമായ ഒരു (ഖണ്ഡിത) വ്യവസ്ഥയാകുന്നു.**

ٱلَّذِينَ يُبَلِّغُونَ رِسَـٰلَـٰتِ ٱللَّهِ وَيَخْشَوْنَهُۥ وَلَا يَخْشَوْنَ أَحَدًا إِلَّا ٱللَّهَ ۗ وَكَفَىٰ بِٱللَّهِ حَسِيبًا ﴿٣٩﴾

**﴾39﴿ അതായത്: അല്ലാഹുവിന്റെ ദൗത്യങ്ങളെ എത്തിച്ചു [പ്രബോധനം ചെയ്തു] കൊടുക്കുകയും, അവനെ പേടിക്കുകയും, അല്ലാഹുവിനെയല്ലാതെ ഒരാളെയും പേടിക്കാതിരിക്കുകയും ചെയ്തിരുന്നവർ! [അവരിൽ നടപ്പാക്കപ്പെട്ട നടപടി തന്നെ നബിയിലും നടപ്പാക്കിയിരിക്കയാണ്].**

**വിചാരണ നടത്തുന്നവനായി അല്ലാഹുതന്നെ മതി!**

---

﴾38﴿ مَاكَانَ ഉണ്ടായിട്ടില്ല, ഇല്ല, ഉണ്ടാകാനില്ല عَلَى النَّبِيِّ നബിയുടെമേൽ مِنْ حَرَجٍ ഒരു വിഷമവും, തെറ്റും فِيمَا فَرَضَ اللهُ അല്ലാഹു നിയമിച്ചതിൽ, നിശ്ചയിച്ചതിൽ لَهُ അദ്ദേഹത്തിന് سُنَّةَ اللهِ അല്ലാഹുവിന്റെ നടപടി, ചട്ടം, മാർഗം فِي الَّذِينَ خَلَوْا മുൻകഴിഞ്ഞുപോയവരിൽ مِنْ قَبْلُ മുമ്പ് وَكَانَ ആകുന്നു, ആയിരിക്കുന്നു أَمْرُ اللهِ അല്ലാഹുവിന്റെ കൽപന, കാര്യം قَدَرًا നിർണയം, വ്യവസ്ഥ مَقْدُورًا നിർണയം ചെയ്യപ്പെട്ട, വ്യവസ്ഥ ചെയ്യപ്പെട്ട (ഖണ്ഡിതമായ) ﴾39﴿ الَّذِينَ يُبَلِّغُونَ എത്തിച്ചുകൊടുക്കുന്ന (പ്രബോധനം ചെയ്യുന്ന)വർ رِسَالَاتِ اللهِ അല്ലാഹുവിന്റെ ദൗത്യങ്ങളെ وَيَخْشَوْنَهُ അവർ അവനെ പേടിക്കുകയും ചെയ്യുന്നു وَلَا يَخْشَوْنَ അവർ പേടിക്കുന്നുമില്ല أَحَدًا ഒരാളെയും إِلَّا اللهَ അല്ലാഹുവിനെയല്ലാതെ وَكَفَى മതി بِاللهِ അല്ലാഹു (തന്നെ) حَسِيبًا വിചാരണക്കാരൻ

സൈനബ് (റ)യുടെ വിവാഹവിഷയത്തിൽ നബി ﷺ യെ സംബന്ധിച്ച് യാതൊരു ആക്ഷേപവും അരോപണവുമില്ല; അല്ലാഹു നിയമിച്ചുകൊടുത്തത് നടപ്പിൽ വരുത്തുക മാത്രമേ അദ്ദേഹം ചെയ്തിട്ടുള്ളൂ; ഇത്തരം കാര്യങ്ങളിൽ അല്ലാഹുവിന്റെ പ്രവാചകൻമാർ മുഖേന ജനങ്ങൾക്ക് മാതൃക കാട്ടുക എന്നത് അല്ലാഹുവിന്റെ മുമ്പേയുള്ള നടപടിയാണ്. അവന്റെ കൽപനാനിർദേശങ്ങൾ നടപ്പിൽ വരുത്തുന്നത് അവരുടെ ചുമതലയാണ്; അതിൽ അല്ലാഹുവിനെയല്ലാതെ മറ്റൊരാളെയും അവർ ഭയപ്പെടുന്നതുമല്ല; അവിശ്വാസികളും വക്ര ബുദ്ധികളും എന്തുതന്നെ പറഞ്ഞാലും അത് വിലവെക്കേണ്ടതില്ല; അതിനെപ്പറ്റി വിചാരണ ചെയ്തു നടപടി എടുക്കുവാൻ അല്ലാഹു മാത്രം മതി; അതവൻ നടത്തിക്കൊള്ളും എന്നൊ ക്കെയാണ് അല്ലാഹു ഈ വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്. 'മുഹമ്മദ് അവന്റെ മകന്റെ ഭാര്യയെ വിവാഹം കഴിച്ചു' എന്ന് ആക്ഷേപിക്കുന്നവരെ അല്ലാഹു ഒരു യാഥാർത്ഥ്യം -മൗലിക പ്രധാനമായ ഒരു സിദ്ധാന്തം -ഓർമിപ്പിക്കുന്നു:-

مَّا كَانَ مُحَمَّدٌ أَبَآ أَحَدٍ مِّن رِّجَالِكُمْ وَلَٰكِن رَّسُولَ ٱللَّهِ وَخَاتَمَ ٱلنَّبِيِّـۧنَ ۗ وَكَانَ ٱللَّهُ بِكُلِّ شَىْءٍ عَلِيمًا ﴿٤٠﴾

**《40》 മുഹമ്മദ് നിങ്ങളുടെ പുരുഷൻമാരിൽ ഒരാളുടെയും പിതാവായിട്ടില്ല; എങ്കിലും, (അദ്ദേഹം) അല്ലാഹുവിന്റെ റസൂലും, നബിമാരിൽ അവസാനത്തെവനുമാകുന്നു. അല്ലാഹു എല്ലാ വസ്തുവെക്കുറിച്ചും അറിയുന്നവനാകുന്നു.**

---

《40》 مَا كَانَ അല്ല, ആയിട്ടില്ല مُحَمَّدٌ മുഹമ്മദ് أَبَا أَحَدٍ ഒരാളുടെയും പിതാവ്, ബാപ്പ مِنْ رِجَالِكُمْ നിങ്ങളുടെ പുരുഷൻമാരിൽപെട്ട وَلَٰكِنْ എങ്കിലും, പക്ഷേ رَسُولَ اللهِ അല്ലാഹുവിന്റെ റസൂലത്രെ وَخَاتَمَ النَّبِيِّينَ നബിമാരിൽ അവസാനത്തവനും, അന്ത്യപ്രവാചകനും وَ كَانَ اللهُ അല്ലാഹു ആകുന്നു بِكُلِّ شَيْءٍ എല്ലാ വസ്തുവെ (കാര്യത്തെ)പ്പറ്റിയും عَلِيمًا അറിയുന്നവൻ

---

മുഹമ്മദ് നിങ്ങളിൽ ആരുടെയും പിതാവല്ല. എന്നിരിക്കെ, അദ്ദേഹം എങ്ങനെയാണ് സൈദിന്റെ പിതാവാകുന്നതും, സൈദ് അദ്ദേഹത്തിന്റെ പുത്രനാകുന്നതും?! അപ്പോൾ പുത്രൻ വിവാഹം കഴിച്ചവളെ പിതാവ് വിവാഹം ചെയ്തുവെന്ന വാദം തികച്ചും നിരർത്ഥ മാകുന്നു. യഥാർത്ഥ പുത്രനല്ലെങ്കിലും പോറ്റുപുത്രനായ സ്ഥിതിക്ക് ഈ വിവാഹം ആക്ഷേ പാർഹമാണെന്നാണ് വാദമെങ്കിൽ അതിനും പ്രസക്തിയില്ല. കാരണം, അദ്ദേഹം അല്ലാ ഹുവിന്റെ റസൂലാണ്. അവന്റെ നിയമവ്യവസ്ഥകൾ പ്രബോധനം ചെയ്യാനും, നടപ്പിൽ വരുത്തി മാതൃക കാണിക്കുവാനും ബാദ്ധ്യസ്ഥനാണദ്ദേഹം. നിങ്ങളുടെ ഈ ദുഷിച്ച മാമൂൽ നടപ ടിക്ക് അറുതിവരുത്തി അല്ലാഹുവിന്റെ നിയമം പ്രായോഗികരംഗത്ത് വരുത്തുകയാണ് അദ്ദേഹം ചെയ്തത്. എനി ഒരു നബിയോ, റസൂലോ വരുവാനുണ്ടായിരുന്നുവെങ്കിൽ, അവർ മുഖാന്തരം ഇത് നടപ്പിലാക്കാമെന്ന് വെക്കാമായിരുന്നു. പക്ഷേ, എനി റസൂലോ നബിയോ വരുവാനുമില്ല. മുഹമ്മദ് നബി ﷺ അന്ത്യപ്രവാചകനാണ്. പ്രവാചകത്വശ്രൃം ഖല അദ്ദേഹത്തോടുകൂടി അവസാനിപ്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു. ഭൂത- വർത്ത മാന- ഭാവി വ്യത്യാസമില്ലാതെ, സകല കാര്യങ്ങളും അറിയുന്ന സർവ്വജ്ഞനാണല്ലോ അല്ലാ ഹു. അതുകൊണ്ട് അവന്റെ ആജ്ഞാനിർദ്ദേശങ്ങളെക്കുറിച്ച് ചോദ്യംചെയ്യാൻ അൽപജ്ഞനായ മനുഷ്യന് ഒട്ടും അർഹതയില്ല. അല്ലാഹുവിന്റെ ആജ്ഞാനിർദ്ദേശങ്ങൾ അപ്പടി ചോദ്യം ചെയ്യാതെ അനുസരിക്കുവാനേ അവന് അവകാശമുള്ളൂ. അത് അവന്റെ കടമയാകുന്നു. ഇതാണ് ഈ ആയത്തിലടങ്ങിയ ആശയങ്ങളുടെ രത്നച്ചുരുക്കം.

'നുബുവ്വത്ത്' (പ്രവാചകത്വം) സിദ്ധിച്ചവരെല്ലാം റസൂലായിക്കൊള്ളണമെന്നില്ല. 'രിസാലത്താ'കുന്ന ദിവ്യ ദൗത്യം കൂടി ലഭിച്ചവർക്കാണ് റസൂൽ എന്ന് പറയുന്നത്. അപ്പോൾ മുഹമ്മദ് നബി തിരുമേനി ﷺ നബിമാരിൽ അവസാനത്തെആളാണ് എന്ന് പറയുമ്പോൾ, അവിടുത്തേക്ക് ശേഷം നബിയുമില്ല, റസൂലുമില്ല എന്ന് വ്യക്തമാണ്.

('ഖാതമുന്നബിയ്യീൻ') എന്നും, ('ഖാതിമുന്നബിയ്യീൻ') എന്നും ഇവിടെ വായനയുണ്ട്. ക്വുർആൻ വായനക്കാരായ പണ്ഡിതനേതാക്കളിൽ മിക്കവരും 'ഖാതിം' എന്നാണ് വായിച്ചിട്ടുള്ളത്. രണ്ടായാലും 'നബിമാരിൽ അവസാനത്തെവൻ' -അഥവാ അന്ത്യപ്രവാചകൻ- എന്നുതന്നെയാണ് അതിന്റെ അർത്ഥം. ഇതിന്റെ ക്രിയാരൂപമായ 'ഖത്തമ' എന്ന വാക്ക് 'അവസാനിപ്പിച്ചു' എന്നും 'മുദ്രവെച്ചു' -അഥവാ 'സീൽവെച്ചു' -എന്നുമുള്ള അർത്ഥങ്ങളിൽ ഉപയോഗിക്കപ്പെടാറുണ്ട്. ഇതനുസരിച്ച് 'ഖാതമ്' എന്ന പദത്തിന് 'മുദ്ര' -അഥവാ 'സീൽ' എന്നും അർത്ഥം വരും. 'ഖാതമുന്നബിയ്യീൻ' എന്ന വാക്കിന് 'നബിമാരുടെ മുദ്ര എന്ന് വിവർത്തനം ചെയ്യാമെങ്കിൽതന്നെ, അതിന്റെ വിവക്ഷ 'നബിമാരിൽ അവസാനത്തെ ആൾ' എന്ന് മാത്രമാകുന്നു. ഏതെങ്കിലും ഒന്നിൽ സീൽവെച്ച് എന്ന് പറഞ്ഞാൽ അതിൽ എനി ഒന്നും ഏറ്റുവാനോ, കുറക്കുവാനോ നിവൃത്തിയില്ലാതാക്കി എന്നാണ് ഉദ്ദേശ്യം.

خاتم എന്ന പദത്തിന്റെ 'സീൽ- അല്ലെങ്കിൽ- മുദ്ര' എന്ന അർത്ഥത്തെ ചൂഷണം ചെയ്തും, ദുർവ്യാഖ്യാനം ചെയ്തും വരുന്ന ഒരു കക്ഷി അടുത്ത കാലത്ത് നമ്മുടെ നാടുകളിൽ ഉണ്ടായിട്ടുണ്ട്. 'ഖാദിയാനികൾ' എന്നപേരിൽ അറിയപ്പെടുന്ന 'അഹ്മദിയ്യാ' സമുദായക്കാരാണിത്. മുഹമ്മദ് നബി തിരുമേനി ﷺ അന്ത്യപ്രവാചകനാണെന്ന് സമ്മതിച്ചാൽ, അവരുടെ നേതാവും നബിത്വവാദിയുമായ മീർസാഗുലാം അഹ്മദ് ഖാദിയാനിക്ക് നബിത്വം കല്പിക്കുവാൻ നിർവ്വാഹമില്ലല്ലോ; ഇതാണിതിന് കാരണം. ആകയാൽ, النبيين خاتم എന്ന വാക്കിന് 'നബിമാരുടെ സീൽ' എന്ന് വാക്കർത്ഥം കൊടുക്കുകയും, നബിമാരിൽവെച്ച് ശ്രേഷ്ഠൻ എന്ന് അതിന് വിവക്ഷ നൽകുകയുമാണ് ഇവരുടെ പതിവ്. ക്വുർആനിൽ നിന്നോ, ഹദീഥിൽ നിന്നോ, പ്രധാന അറബി നിഘണ്ടുക്കളിൽനിന്നോ ഇവർക്ക് തെളിവുകൾ ഉദ്ധരിക്കാനല്ല. എല്ലാം നേരെമറിച്ചാണുള്ളത്. അതുകൊണ്ട് ഏതെങ്കിലും അറബി ഗ്രന്ഥങ്ങളിലോ മറ്റോ തങ്ങളുടെ വാദത്തിന് അനുകൂലമാക്കി ചിത്രീകരിക്കുവാൻ സാധിച്ചേക്കുന്ന വല്ല പ്രയോഗങ്ങളും കണ്ടാൽ, അവർ അത് പൊക്കിക്കാട്ടുന്നത് കാണാം. സ്ഥലദൈർഘ്യത്തെ ഓർത്തു ഇവിടെ കൂടുതൽ വിസ്തരിക്കുവാൻ ഉദ്ദേശക്കുന്നില്ല. മുഹമ്മദ് തിരുമേനി ﷺ യുടെശേഷം ഒരു നബിയോ റസൂലോ വരാമെന്നുള്ള വാദം ഇസ്‌ലാമിന്റെ മൗലികസിദ്ധാന്തത്തിന് കടകവിരുദ്ധമായതും, മുസ്‌ലിം സമുദായത്തിന്റെ ഏകകണ്ഠമായ അഭിപ്രായത്തിനും തീരുമാനത്തിനും എതിരായതും ആണെന്ന് പരക്കെ അറിയപ്പെട്ടതാണല്ലോ. എങ്കിലും സാധാരണക്കാരുടെ ഓർമക്ക്വേണ്ടി ഈ വ്യാജവാദത്തിന്റെ പൊള്ളത്തരം വ്യക്തമാക്കുന്ന അൽപം ചില സംഗതികൾ മാത്രം ഇവിടെ ചൂണ്ടിക്കാണിക്കാം:-

1) മനുഷ്യൻ ബുദ്ധിപരമായ പക്വത പ്രാപിച്ചു കഴിഞ്ഞിരുന്നില്ലാത്തതുകൊണ്ട് ആദ്യകാലങ്ങളിൽ അല്ലാഹുവിന്റെ ഏകമതമായ ഇസ്‌ലാം അതിന്റെ പരിപൂർണമായ രൂപത്തിൽ നബി ﷺക്ക് മുമ്പ് അവതരിക്കപ്പെട്ടിട്ടുണ്ടായിരുന്നില്ല. അറിയപ്പെട്ടിടത്തോളം, ശരീഅത്തും (ഇസ്‌ലാമിക നിയമസംഹിതയും) വേദഗ്രന്ഥവുമെന്നനിലക്ക് മനുഷ്യസമുദായത്തിൽ അല്ലാഹുവിനാൽ അവതരിപ്പിക്കപ്പെട്ട ആദ്യത്തെ ഗ്രന്ഥം തൗറാത്താകുന്നു. അതാകട്ടെ, ഇസ്റാഈൽ സമുദായത്തിലേക്ക് റസൂലായി നിയോഗിക്കപ്പെട്ട മൂസാ നബി (അ)യുടെ കൈക്ക് അവർക്ക്വേണ്ടി അവതരിപ്പിക്കപ്പെട്ടതായിരുന്നു. മുഹമ്മദ് നബി ﷺ തിരുമേനി മനുഷ്യലോകത്തിനാകമാനമുള്ള ദൈവദൂതനാകകൊണ്ടും, തിരുമേനിയുടെ നിയോഗമായപ്പോഴേക്കും മനുഷ്യസമുദായത്തിന്റെ ബുദ്ധിപരമായ വളർച്ച

പൂർണത പ്രാപിച്ചതുകൊണ്ടും തിരുമേനിക്ക് അവതരിപ്പിക്കപ്പെട്ട വേദഗ്രന്ഥം- ഖുർആൻ- ഇസ്‌ലാമിന്റെ പരിപൂർണവും സർവജനീനവുമായ വേദഗ്രന്ഥമായിത്തീർന്നു. ആ ഗ്രന്ഥം യാതൊരു മാറ്റത്തിരുത്തലും കൂടാതെ ലോകാവസാനം വരെ നിലനിൽക്കുന്നതാണെന്ന് അല്ലാഹു ഉറപ്പ് നൽകുകയും ചെയ്തിരിക്കുന്നു. എന്നിരിക്കെ, എനി ഒരു പ്രവാചകന്റെയോ റസൂലിന്റെയോ വരവിനാകട്ടെ, വേദഗ്രന്ഥത്തിന്റെ അവതരണത്തിനാകട്ടെ ആവശ്യമില്ല. നബി തിരുമേനി ﷺ യുടെ വിയോഗത്തിന് അൽപം മുമ്പ് മനുഷ്യസമുദായത്തോടാക മാനം യാത്ര പറഞ്ഞ ഒരു മഹാസമ്മേളനമാണല്ലോ 'ഹജ്ജത്തുൽവിദാഉ്' (حجة الوداع). ഈ സമ്മേളനത്തിൽവെച്ച് തിരുമേനിക്ക് അവതരിച്ച ഖുർആൻ വചനം ഈ പരമാർത്ഥം സ്പഷ്ടമാക്കുകയാണ് ചെയ്യുന്നത്. അല്ലാഹു പറയുന്നു: **ورضيت لكم الإسلام دينا– المائدة:٤ اليوم أكملت لكم دينكم وأتممت عليكم نعمتى** (ഇന്ന് നിങ്ങൾക്ക് നിങ്ങളുടെ മതം ഞാൻ പൂർത്തിയാക്കിത്തരുകയും, എന്റെ അനുഗ്രഹം നിങ്ങളിൽ പരിപൂർണമാക്കുകയും, നിങ്ങൾക്ക് ഇസ്‌ലാമിനെ മതമായി ഞാൻ തൃപ്തിപ്പെട്ടുതരുകയും ചെയ്തിരിക്കുന്നു. (മാഇദഃ 4.) വിശുദ്ധ ഖുർആന്റെ സംരക്ഷണത്തെക്കുറിച്ച് അല്ലാഹു പറയുന്നത് നോക്കുക: **الحجر:٩ – إنا نحن نزلنا الذكر وإناله لحافظون** നാം തന്നെയാണ് പ്രമാണത്തെ- ഖുർആനെ- അവതരിപ്പിച്ചിരിക്കുന്നത്. നാം തന്നെ അതിനെ കാത്തുസൂക്ഷിക്കുന്നവരുമാകുന്നു. (ഹിജ്ർ: 9)

2) ആദ്യകാലത്ത് മനുഷ്യൻ ബുദ്ധിപരമായ പക്വത പ്രാപിച്ചുകഴിഞ്ഞിരുന്നില്ലെന്നപോലെത്തന്നെ വാർത്താവിതരണം, ഗതാഗതസൗകര്യം, അന്യോന്യ സമ്പർക്കം ആദിയായ നാഗരിക തുറകളിലും മുൻസമുദായങ്ങൾ വളരെ പിന്നിലായിരുന്നു. അതുകൊണ്ട് നബി തിരുമേനി ﷺ ക്ക്മുമ്പ് ഭൂലോകത്ത് നിയുക്തരായ എല്ലാ നബിമാരും ചില പ്രത്യേക സമുദായങ്ങളിലേക്ക്മാത്രം നിയുക്തരായി. നബി തിരുമേനി ﷺ യാകട്ടെ, കാലദേശവ്യത്യാസമില്ലാതെ, ലോകാവസാനം വരേക്കുമുള്ള എല്ലാ ജനങ്ങൾക്കും വേണ്ടി നിയുക്തനായ റസൂലും. അദ്ദേഹം കൊണ്ടുവന്ന ദൈവിക നിയമസംഹിത സകല ജനങ്ങൾക്കും ബാധകമായതുമാകുന്നു. ഇക്കാരണത്താലും എനി ഒരു പ്രവാചകന്റെയോ വേദഗ്രന്ഥത്തിന്റെയോ ആവശ്യം ലോകത്തിന് അവശേഷിക്കുന്നില്ല. അല്ലാഹു പറയുന്നു:

١) قُلۡ يَٰٓأَيُّهَا ٱلنَّاسُ إِنِّي رَسُولُ ٱللَّهِ إِلَيۡكُمۡ جَمِيعًا–الأعراف:١٥٨

1. പറയുക: ഹേ, മനുഷ്യരേ! ഞാൻ നിങ്ങൾ എല്ലാവരിലേക്കുമുള്ള അല്ലാഹുവിന്റെ റസൂലാകുന്നു. (അഅ്റാഫ് 158.)

٢) وَمَآ أَرۡسَلۡنَٰكَ إِلَّا كَآفَّةً لِّلنَّاسِ بَشِيرًا وَنَذِيرًا وَلَٰكِنَّ أَكۡثَرَ ٱلنَّاسِ لَا يَعۡلَمُونَ – سبا:٢٨

2. മനുഷ്യർക്ക് ആകമാനം സന്തോഷവാർത്ത അറിയിക്കുന്നവനും താക്കീത് നൽകുന്നവനും ആയിട്ടല്ലാതെ നിന്നെ നാം അയച്ചിട്ടില്ല. പക്ഷേ, മനുഷ്യരിൽ അധികമാളും അറിയുന്നില്ല. (സബഉ് 28.) ജാബിർ (റ) നിവേദനം ചെയ്തതും, ബുഖാരീ (റ)യും മുസ്‌ലിമും (റ) ഉദ്ധരിച്ചതുമായ ഒരു നബിവചനവും ഈ വസ്തുത തന്നെയാണ് ചൂണ്ടിക്കാട്ടുന്നത്. ഇതര നബിമാർക്ക് സിദ്ധിച്ചിട്ടില്ലാത്ത അഞ്ച് പ്രത്യേകതകൾ വിവരിക്കുന്ന കൂട്ടത്തിൽ തിരുമേനി പറയുന്നു: وكان النبي يبعث إلى قومه خاصة وبعثت إلى الناس عامة (ഒരു നബി അദ്ദേഹത്തിന്റെ ജനതയിലേക്ക് മാത്രമായിരുന്നു നിയോഗിക്കപ്പെട്ടിരുന്നത്. ഞാൻ മനുഷ്യരിലേക്ക് പൊതുവായി നിയോഗിക്കപ്പെട്ടിരിക്കുന്നു.)

3. നബി തിരുമേനി ﷺയുടെ നിയോഗം ജനസമുദായത്തിന് ആകമാനമാണെന്നതും, വിശുദ്ധ ഖുർആൻ ഇസ്‌ലാമിന്റെ പരിപൂർണ നിയമസംഹിതയാണെന്നതും ശരി

തന്നെ, എന്നാലും ഇടക്കാലത്ത് സമുദായത്തെ ഉദ്ധരിക്കുവാൻ നബിമാർ ഉണ്ടായിക്കൊണ്ടിരിക്കുന്നത് ആവശ്യമല്ലേ? എന്നാണ് പുത്തൻ നബിത്വവാദികളുടെ ഒരു ന്യായം. കേവലം സാധാരണക്കാരായ പൊതുജനങ്ങൾ ഈ ന്യായം ശരിയാണെന്ന് കരുതുകയും ചെയ്തേക്കാം. എന്നാൽ, പ്രത്യേക വേദഗ്രന്ഥമോ നിയമസംഹിതയോ ഇല്ലാത്ത നബിമാരുടെ ചുമതല തങ്ങൾക്കുമുമ്പ് നിലവിലുള്ള ദൈവികനിർദ്ദേശങ്ങൾ ജനങ്ങളെ ഉപദേശിച്ചുകൊണ്ടിരിക്കുക എന്നുള്ളതാണ്. അവർക്ക് അല്ലാഹുവിങ്കൽ നിന്നും പ്രവാചകത്വത്തിന്റെ സ്ഥാനപദവി ലഭിച്ചിരിക്കുമെന്നുമാത്രം. ക്വുർആന്റെ അനുയായികളാകട്ടെ, പ്രവാചകത്വപദവി ഇല്ലാതെത്തന്നെ ഈ കൃത്യം ലോകാവസാനം വരെ നിലനിറുത്തിപ്പോരുവാൻ ബാദ്ധ്യസ്ഥരാകുന്നു. ആ നിലക്കും പ്രവാചകന്റെ ആവശ്യം എനി അവശേഷിക്കുന്നില്ല. അല്ലാഹു പറയുന്നു:

وَلْتَكُن مِّنكُمْ أُمَّةٌ يَدْعُونَ إِلَى الْخَيْرِ وَيَأْمُرُونَ بِالْمَعْرُوفِ وَيَنْهَوْنَ عَنِ الْمُنكَرِ

1. നന്മയിലേക്ക് ക്ഷണിക്കുകയും ... ക്കുറിച്ച് വിരോധിക്കുകയും ചെയ്യുന്ന ഒരു സമൂഹം നിങ്ങളിൽ ഉണ്ടായിരിക്കട്ടെ. (ആലുഇംറാൻ: 104.)

٢) وَالْمُؤْمِنُونَ وَالْمُؤْمِنَاتُ بَعْضُهُمْ أَوْلِيَاءُ بَعْضٍ يَأْمُرُونَ بِالْمَعْرُوفِ وَيَنْهَوْنَ عَنِ الْمُنكَرِ - التوبة: ٧١

2. സത്യവിശ്വാസികളായ പുരുഷൻമാരും സ്ത്രീകളും ചിലർ ചിലരുടെ -അന്യോന്യം- കാര്യകർത്താക്കളാകുന്നു. അവർ സൽക്കാര്യംകൊണ്ട് കൽപിക്കുകയും, നിഷിദ്ധമായതിനെ വിരോധിക്കുകയും ചെയ്യുന്നു. (തൌബഃ 71.)

വിമതസ്ഥർക്ക് മതപ്രബോധനം ചെയ്യുന്നതും, അന്യോന്യം ഉപദേശിക്കുന്നതും മുസ്ലിംകളുടെ കടമയും കർത്തവ്യവുമാണെന്ന് കാണിക്കുന്ന നിരവധി ക്വുർആൻ വചനങ്ങളും നബിവചനങ്ങളും ഉണ്ടെന്ന് പറയേണ്ടതില്ല. പണ്ഡിതൻമാരിലാണ് ഈ ചുമതല പ്രധാനമായും നിലകൊള്ളുന്നത്. അതുകൊണ്ടാണ് ഒരു ഹദീഥിൽ وان العلماء ورثة الأنبياء... (പണ്ഡിതൻമാർ നബിമാരുടെ അനന്തരാവകാശികളാണ്) എന്ന് നബി ﷺ അരുളിച്ചെയ്തതും. (അബൂദാവൂദ്; തിർമദീ.)

4. ലോകത്ത് എന്ത് മാറ്റങ്ങൾ തന്നെ സംഭവിച്ചാലും, ക്വുർആൻ അതിന്റെ സാക്ഷാൽ രൂപത്തിന് ഭംഗം വരാതെ കാത്തുസൂക്ഷിക്കുമെന്ന് അല്ലാഹു പറഞ്ഞുവല്ലോ. മനുഷ്യസമുദായം എത്ര ദുഷിച്ചാലും അവരിൽ അൽപം ചിലരെങ്കിലും സത്യത്തിൽ നിലകൊള്ളുന്നവരായും, ഇസ്ലാമിന്റെ സിദ്ധാന്തങ്ങൾ വെളിപ്പെടുത്തിക്കൊണ്ടിരിക്കുന്നവരായും ലോകാവസാനംവരെ അവശേഷിക്കാതിരിക്കുകയില്ലെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. മാത്രമല്ല, ഇതൊരു യാഥാർത്ഥ്യം തന്നെയാണെന്ന് നബി ﷺ പ്രവചനം ചെയ്തിട്ടുമുണ്ട്. അവിടുന്ന് പറയുന്നു:- لا يزال من أمّتي أمة قائمة بأمر الله لا يضرهم من خذلهم ولا من خالفهم حتى يأتي أمر الله وهم على ذلك - متفق عليه (എന്റെ സമുദായത്തിൽ, അല്ലാഹുവിന്റെ കൽപന അനുസരിച്ച് നിലകൊള്ളുന്ന ഒരു സമൂഹം ഉണ്ടായിക്കൊണ്ടേയിരിക്കും. അവരെ കൈവെടിയുന്നവരാകട്ടെ, അവരോട് ഭിന്നിച്ചു നിൽക്കുന്നവരാകട്ടെ- ആരും തന്നെ- അവർക്ക് ഉപദ്രവം വരുത്തുകയില്ല. അങ്ങനെ, അവർ അതേ നിലയിലിരിക്കെ അല്ലാഹുവിന്റെ കൽപന (ലോകാവസാനം) വന്നെത്തും. (ബു; മു.)

5. മേൽപറഞ്ഞതെല്ലാം ശരി, എന്നാലും ഒരു പ്രവാചകൻ എന്തുകൊണ്ട് വന്നുകൂടാ? എന്നാണ് എനി ചോദിക്കുവാനുള്ളത്. ഇതിന് ഏറ്റവും വ്യക്തവും, പ്രധാനവുമായ മറുപടി, നബി തിരുമേനി ﷺ നബിമാരിൽ അവസാനത്തെ ആളാണെന്ന് പ്രഖ്യാപിക്കുന്ന നമ്മുടെ

ഈ ആയത്തുതന്നെയാണ്. പക്ഷേ, മേൽ സൂചിപ്പിച്ച പ്രകാരം, അതിന്റെ അർത്ഥവിവക്ഷയെ സംബന്ധിച്ചിടത്തോളം പുതിയ കൃത്രിമ നബിമാരുടെ അനുയായികൾ പല ദുർവ്യാഖ്യാനങ്ങളും നടത്തിയിരിക്കയാണല്ലോ. ആ സ്ഥിതിക്ക് ഇവരുടെ ദുർവ്യാഖ്യാനങ്ങൾ തികച്ചും നിരർത്ഥമാണെന്ന് കാണിക്കുന്ന ചില സംഗതികൾ കൂടി ഇവിടെ ഓർമിക്കുന്നത് നന്നായിരിക്കും.

1 -ാമതായി: ഈ ആയത്തിലെ خاتم النبيين എന്ന വാക്കിന് നബി തിരുമേനി നൽകുന്ന അർത്ഥം എന്താണെന്ന് നോക്കാം. തിരുമേനിയാണല്ലോ ക്വുർആൻ ജനങ്ങൾക്ക് പ്രബോധനം ചെയ്തതും, വിവരിച്ചുതന്നതും. അപ്പോൾ തിരുമേനിയുടെ വ്യാഖ്യാനത്തിനാണ് ഏത് നിലക്കും മുൻഗണന നൽകേണ്ടത്. 2 -ാമതായി: പ്രധാന അറബിനിഘണ്ടുക്കളും പണ്ഡിതൻമാരും അതിന് നൽകിയ അർത്ഥം എന്താണെന്നും 3 -ാമതായി നബി തിരുമേനി ﷺ യുടെ കാലത്തും, അതിന്ശേഷവും പുതിയ നബിത്വവാദത്തെക്കുറിച്ച് സ്വീകരിക്കപ്പെട്ടിരുന്ന നിലപാട് എന്താണെന്നും പരിശോധിച്ചുനോക്കാം. ഈ വിഷയകമായി പ്രധാന ഹദീഥ് ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ഹദീഥുകൾ ഏതാനും ഉദ്ധരിക്കുന്ന പക്ഷം അത് വളരെയധികം ദീർഘിച്ചുപോകും. പല സ്വഹാബികൾ വഴിയായും, പല വാചകങ്ങളിലായും വന്നിട്ടുള്ള പ്രസിദ്ധമായ നിരവധി ഹദീഥുകളിൽ രണ്ടെണ്ണം മാത്രം ഉദാഹരണത്തിന് ഇവിടെ ചൂണ്ടിക്കാട്ടുന്നു:

1) നബി ﷺ പ്രസ്താവിച്ചതായി ജാബിർ (റ) നിവേദനം ചെയ്യുന്ന ഒരു ഹദീഥിന്റെ ചുരുക്കം ഇതാണ്: എന്റെയും മറ്റ് നബിമാരുടെയും ഉപമ, ഒരു പുരുഷന്റേതുപോലെയാണ്; അയാൾ ഒരു വീട് നിർമിച്ചു. ഒരു ഇഷ്ടികക്കല്ലിന്റെ സ്ഥാനം ഒഴിച്ച് മറ്റെല്ലാം അയാൾ പൂർത്തിയാക്കുകയും ഭംഗിയാക്കി നിർമിക്കുകയും ചെയ്തു. ആകയാൽ, അതിൽ പ്രവേശിച്ചു അത് നോക്കുന്നവരെല്ലാവരും പറയുകയായി: 'ഈ ഒരു കല്ലിന്റെ സ്ഥാനം ഒഴിച്ച് മറ്റുള്ളതെല്ലാം എന്തൊരു ഭംഗി ! എന്നാൽ ഈ കല്ലിന്റെ സ്ഥാനം ഞാനാകുന്നു. പ്രവാചകൻമാർ എന്നെക്കൊണ്ട് അവസാനിപ്പിക്കപ്പെട്ടിരിക്കുന്നു. (فانا موضع اللبنة ختم بى الأنبياء) ഈ ഹദീഥ് ഇമാം ബുഖാരി, മുസ്‌ലിം (റ) തുടങ്ങിയ പല മഹാൻമാരും ഉദ്ധരിച്ചതാകുന്നു. ഇവിടെയും ഇതുപോലുള്ള മറ്റ് സ്ഥലങ്ങളിലും ختم എന്ന ക്രിയക്ക് 'സീൽ വെക്കപ്പെട്ട' എന്ന് വിവർത്തനം ചെയ്താൽപോലും 'അവസാനിപ്പിക്കപ്പെട്ടു'വെന്നല്ലാതെ അതിന് വിവക്ഷ നൽകുവാൻ സാധ്യമാവുകയില്ല. 'എന്നെക്കൊണ്ട് നബിമാർക്ക് ശ്രേഷ്ഠത നൽകപ്പെട്ടുവെന്നാണ്' ഇതിന്റെ അർത്ഥമെന്ന് അറബി അറിയാവുന്ന ഒരു 'അഹ്മദി'ക്ക് പോലും പറയുവാൻ പറ്റുകയില്ല.

2) അലിയ്യ് (റ)നോട് നബി ﷺ പറയുകയുണ്ടായി: എന്നെ സംബന്ധിച്ചിടത്തോളം നീ, മൂസാ നബിയെ സംബന്ധിച്ച് ഹാറൂന്റെ പദവിയിലാകുന്നു. പക്ഷേ, എന്റെശേഷം ഒരു നബിയും ഇല്ല.' (الا إنه لا نبي بعدى) ഈ ഹദീഥും ബുഖാരിയും, മുസ്‌ലിമും (റ) ഉദ്ധരിച്ചതാണ്.

അറബിഭാഷാ നിഘണ്ടുക്കളിൽ പ്രസിദ്ധവും പ്രധാനവുമായ എല്ലാ നിഘണ്ടുക്കളിലും കാണാവുന്ന ചില വാക്കുകളാണ് ഇവ: (١) ختم القوم اخرهم (٢) ختام القوم وخاتمهم وخاتمهم أخرهم ، (٣) ختم الشيء بلغ آخره അതായത്:

1) ജനങ്ങളുടെ 'ഖാത്തം' എന്ന് പറഞ്ഞാൽ അവരിൽ അവസാനത്തെ ആൾ എന്നാകുന്നു.

2) ജനങ്ങളുടെ 'ഖിത്താമും', 'ഖാത്തമും', 'ഖാത്തിമും' എല്ലാം തന്നെ അവരിൽ അവസാനത്തെവനാകുന്നു.

3) ഒരു കാര്യം 'ഖത്ത്മ് ചെയ്തു' എന്ന് പറഞ്ഞാൽ അതിന്റെ അന്ത്യത്തിങ്കലെത്തി എന്നർത്ഥം. കൂടുതൽ ഉദാഹരണങ്ങൾ ഉദ്ധരിക്കേണ്ടതില്ല.

മുഹമ്മദ് മുസ്ത്വഫാ തിരുമേനി ﷺക്ക് ശേഷം ഒരു പുതിയ നബി വരികയില്ലെന്നും, വിശുദ്ധ ക്വുർആനും നബിവാക്യങ്ങളും അക്കാര്യം തുറന്ന് പ്രസ്താവിച്ചിട്ടുണ്ടെന്നുമുള്ളതിൽ ഇസ്‌ലാമികവൃത്തത്തിൽ ഉൾപ്പെട്ട ഒരാൾക്കും പക്ഷാന്തരമില്ല. ഇത് ഇസ്‌ലാമിലെ ഒരു മൗലികസിദ്ധാന്തമായി മുസ്‌ലിംകൾ അംഗീകരിക്കുകയും, ഇതിനെതിരായ വിശ്വാസം അനിസ്‌ലാമികവും, ഇതിനെതിരായ വാദം ഇസ്‌ലാമിൽ നിന്നുള്ള വ്യതിയാനവുമായി അവർ കണക്കാക്കുകയും ചെയ്യുന്നു. സ്വഹാബികളുടെ കാലത്തും, അവരുടെ കാലശേഷവും മാത്രമല്ല, നബി തിരുമേനി ﷺയുടെ കാലത്തും, ചില പ്രവാചകത്വവാദികൾ ഉണ്ടായിട്ടുണ്ട്. അവരുടെ വാദത്തെക്കുറിച്ച് പരിശോധിക്കുകയോ തെളിവുകൾ അന്വേഷിക്കുകയോ ചെയ്യാൻ നബി ﷺയോ ഉത്തരവാദപ്പെട്ട മുസ്‌ലിംഭരണകർത്താക്കളിൽ ആരെങ്കിലുമോ മുതിർന്നിട്ടില്ല. നേരെ മറിച്ച് ഇസ്‌ലാമിക ഭരണകൂടം അവർ കള്ളവാദികളാണെന്ന് വിധിക്കുകയും, യുദ്ധമോ വധമോ നടത്തുകയുമാണുണ്ടായിട്ടുള്ളത്. ഇസ്‌ലാം ചരിത്രം വായിക്കുന്നവർക്കെല്ലാം അറിയാവുന്ന വസ്തുതയാണിത്. നബി ﷺക്കുശേഷം ഒരാൾ, താൻ പ്രവാചകനാണെന്ന് വാദിക്കുമ്പോൾ അതിന് തെളിവുണ്ടോ എന്ന് പരിശോധിക്കുന്നത് പോലും സത്യവിശ്വാസത്തിൽനിന്നുള്ള വ്യതിയാനമായിട്ടാണ് ചില മഹാൻമാർ അഭിപ്രായപ്പെട്ടിരിക്കുന്നത്. പ്രവാചകസമാപ്തി (ختم النبوة)യെക്കുറിച്ച് പല പണ്ഡിതൻമാരും പ്രത്യേകം ഗ്രന്ഥങ്ങൾതന്നെ രചിച്ചിരിക്കുന്നു. കൂടുതൽ വിവരം അത്തരം ഗ്രന്ഥങ്ങളിൽനിന്ന് മനസ്സിലാക്കാവുന്നതാണ്.

ചുരുക്കത്തിൽ, മുഹമ്മദ് നബി ﷺക്ക് ശേഷം അല്ലാഹുവിൽനിന്ന വഹ്‌യ് ലഭിക്കുകയും പ്രവാചകത്വ സ്ഥാനം ലഭിക്കുകയും ചെയ്യുന്ന ഒരു പ്രവാചകനും ഈ ലോകത്ത് എനി വരുവാനില്ല. ഉണ്ടെന്ന് എപ്പോഴെങ്കിലും ആരെങ്കിലും വാദിക്കുന്നപക്ഷം അവർക്ക് സിദ്ധിക്കുന്ന വഹ്‌യും, പ്രവാചകത്വവും, സഹായവും എല്ലാംതന്നെ പിശാചിൽനിന്നുള്ളതായിരിക്കും. الشعراء – هل أنبئكم على من تنزل الشياطين تنزل على كل أفاك اثيم (നിങ്ങൾക്ക് ഞാൻ വർത്തമാനം അറിയിച്ചുതരട്ടെയോ, ആരുടെമേലിലാണ് പിശാചുക്കൾ ഇറങ്ങുന്നതെന്ന്? മഹാവ്യാജനും, ദുഷ്ടനുമായ എല്ലാവരുടെയും മേലത്രെ അവർ ഇറങ്ങുന്നത്. (സൂ: ശുഅറാഉ്: 221, 222) അതുകൊണ്ട് പുതിയൊരു നബിത്വവാദം ഉന്നയിക്കുന്നവരോട് നമുക്ക് പറയാം. لكم دينكم ولي دين (നിങ്ങൾക്ക് നിങ്ങളുടെ മതം. എനിക്ക് എന്റെ മതം.)

## വിഭാഗം - 6

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱذْكُرُوا۟ ٱللَّهَ ذِكْرًا كَثِيرًا ﴿٤١﴾

《41》 ഹേ, വിശ്വസിച്ചവരേ, **നിങ്ങൾ അല്ലാഹുവിനെ സ്മരിക്കുവിൻ, ധാരാളം സ്മരണ.**

وَسَبِّحُوهُ بُكْرَةً وَأَصِيلًا ﴿٤٢﴾

《42》 **കാലത്തും, വൈകുന്നേരവും അവന് 'തസ്ബീഹ്' [പരിശുദ്ധിയുടെ കീർത്തനം] ചെയ്കയും ചെയ്യുവിൻ.**

﴾41﴿ يَا أَيُّهَا الَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ اذْكُرُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ സ്മരിക്കുവിൻ, ഓർമിക്കുവിൻ ذِكْرًا كَثِيرًا ധാരാളമായ സ്മരണ, അധികമായ ഓർമ ﴾42﴿ وَسَبِّحُوهُ നിങ്ങൾ അവന് തസ്ബീഹ് (പരിശുദ്ധിയുടെ കീർത്തനം) ചെയ്യുകയും വേണം بُكْرَةً രാവിലെ وَأَصِيلًا വൈകുന്നേരവും

---

സ്മരിക്കുക, ഓർമിക്കുക, പറയുക, കീർത്തനം ചെയ്യുക, പ്രഖ്യാപിക്കുക എന്നിങ്ങനെ അർത്ഥങ്ങൾ വരാവുന്ന വാക്കാണ് ذكر (ദിക്ർ). മനസാ, വാചാ, കർമണാ അല്ലാഹുവിനെക്കുറിച്ചുള്ള ബോധമാണ് സാക്ഷാൽ ദിക്ർ. ഹംദ്, തസ്ബീഹ്, ദുആ, നമസ്കാരം, തക്ബീർ, തഹ്‌ലീൽ, ധ്യാനം മുതലായവമൂലമാണത് പ്രകടിപ്പിക്കുക. അതുകൊണ്ട് സാധാരണമായി ദിക്ർ എന്ന് പറയുന്നത് ഇവയെക്കുറിച്ചാണ്. ദിക്റിന്റെ കൂട്ടത്തിൽ പ്രധാനപ്പെട്ടതാണ് തസ്ബീഹും, നമസ്കാരവും. (സൂ: റൂം 18 ന്റെയും സൂ: അൻകബൂത്ത് 45 ന്റെയും വിവരണത്തിൽ വായിച്ചത് ഇവിടെയും ഓർക്കുക.) അല്ലാഹുവിനെ ധാരാളം സ്മരിക്കുകയും, അവന്റെ സ്തോത്രകീർത്തനങ്ങൾ നടത്തുകയും ചെയ്യേണ്ടതിന്നുള്ള ഒരു കാരണമെന്നോണം അല്ലാഹു പറയുന്നു:-

هُوَ ٱلَّذِى يُصَلِّى عَلَيْكُمْ وَمَلَـٰٓئِكَتُهُۥ لِيُخْرِجَكُم مِّنَ ٱلظُّلُمَـٰتِ إِلَى ٱلنُّورِ ۚ وَكَانَ بِٱلْمُؤْمِنِينَ رَحِيمًا ﴿٤٣﴾

**﴾43﴿ നിങ്ങളുടെ മേൽ അനുഗ്രഹം നേരുന്നവനത്രെ അവൻ [അല്ലാഹു]; അവന്റെ മലക്കുകളും തന്നെ (അനുഗ്രഹം നേരുന്നു); -നിങ്ങളെ അന്ധകാരങ്ങളിൽനിന്ന് പ്രകാശത്തിലേക്ക് വരുത്തുവാൻ വേണ്ടി. അവൻ സത്യവിശ്വാസികളിൽ വളരെ കരുണയുള്ളവനാണ് താനും.**

تَحِيَّتُهُمْ يَوْمَ يَلْقَوْنَهُۥ سَلَـٰمٌ ۚ وَأَعَدَّ لَهُمْ أَجْرًا كَرِيمًا ﴿٤٤﴾

**﴾44﴿ അവർ അവനെ കാണുന്ന ദിവസം അവർക്കുള്ള ഉപചാരം, 'സലാം' എന്ന് (സമാധാനസന്ദേശം) ആയിരിക്കും. അവർക്ക് മാന്യമായ പ്രതിഫലം അവൻ ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു.**

---

﴾43﴿ هُوَ അവൻ الَّذِي يُصَلِّي സ്വലാത്ത് (അനുഗ്രഹം) നേരുന്നവനാണ് عَلَيْكُمْ നിങ്ങളുടെമേൽ وَمَلَائِكَتُهُ അവന്റെ മലക്കുകളും لِيُخْرِجَكُمْ നിങ്ങളെ അവൻ പുറത്ത് കൊണ്ടുവരുവാൻവേണ്ടി مِنَ الظُّلُمَاتِ അന്ധകാരങ്ങളിൽ നിന്ന് إِلَى النُّورِ പ്രകാശത്തിലേക്ക് وَكَانَ അവൻ ആകുന്നു بِالْمُؤْمِنِينَ സത്യവിശ്വാസികളിൽ رَحِيمًا വളരെ കരുണയുള്ളവൻ ﴾44﴿ تَحِيَّتُهُمْ അവരുടെ ഉപചാരം, അഭിവാദ്യം يَوْمَ يَلْقَوْنَهُ അവരവനെ കാണുന്ന ദിവസം سَلَامٌ സലാമാണ് وَأَعَدَّ لَهُمْ അവർക്ക് അവൻ ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു أَجْرًا كَرِيمًا മാന്യമായ പ്രതിഫലം

يصلى എന്ന വാക്കിനാണ് അനുഗ്രഹം നേരുക എന്ന് അർത്ഥം കൽപിച്ചത്. صلوة (സ്വലാത്ത്) എന്ന ധാതുവിൽനിന്നുള്ള ക്രിയാരൂപമത്രെ അത്. 'പ്രാർത്ഥന, അനുഗ്രഹം, കാരുണ്യം' എന്നൊക്കെയാണതിന്റെ അർത്ഥം. അല്ലാഹു സത്യവിശ്വാസികൾക്ക് അനുഗ്രഹവും കാരുണ്യവും നൽകുന്നു. മലക്കുകൾക്കിടയിൽ അവരുടെ ഗുണഗണങ്ങളെ പുകഴ്ത്തുകയും ചെയ്യുന്നു. 'അല്ലാഹു അനുഗ്രഹം നേരുന്നു' ('സ്വലാത്ത് ചെയ്യുന്നു) എന്ന് പറഞ്ഞതിന്റെ സാരം ഇതാണ്. മലക്കുകൾ സത്യവിശ്വാസികൾക്ക് ഗുണത്തിന്വേണ്ടി പ്രാർത്ഥിക്കുകയും, അവർക്ക് പാപമോചനം തേടുകയും ചെയ്യുന്നതായി സൂറത്തുൽ മുഅ്മിൻ (ഗാഫിർ) 7 , 8, 9 വചനങ്ങളിൽ അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. മലക്കുകൾ അനുഗ്രഹം നേരുന്നതിന്റെ ഉദ്ദേശ്യം ഇതത്രെ. അങ്ങനെ, അസത്യം, ദുർമാർഗം, അജ്ഞത, ദുർഭാഗ്യം ആദിയായ അന്ധകാരങ്ങളിൽനിന്ന് സത്യവിശ്വാസികൾക്ക് വിമുക്തി ലഭിക്കുവാനും, സൻമാർഗത്തിന്റെയും സൽഭാഗ്യത്തിന്റെയും വെളിച്ചത്തിലേക്ക് എത്തിച്ചേരുവാനും അല്ലാഹുവിന്റെയും മലക്കുകളുടെയും 'സ്വലാത്ത്' അവർക്ക് സഹായകമായിത്തീരുന്നു.

സത്യവിശ്വാസികൾക്ക് അല്ലാഹുവിൽ നിന്ന് സലാം ലഭിക്കുന്നു. (സൂ: യാസീൻ 58) മരണവേളയിൽ അവരുടെ അടുക്കൽ മലക്കുകൾ ചെന്നു സലാം പറയുകയും, സന്തോഷവാർത്ത അറിയിക്കുകയും ചെയ്യുന്നു. (സൂ: നഹ്ൽ 32) സ്വർഗത്തിന്റെ കാവൽക്കാരായ മലക്കുകൾ അവർക്ക് സലാം പറഞ്ഞുകൊണ്ട് അവരെ സ്വാഗതം ചെയ്യും. (സൂ: സുമർ 73) 'സലാം! സലാം!!' എന്നിങ്ങനെയല്ലാതെ, വ്യർത്ഥമായതോ, പാപകരമായതോ ആയ ഒന്നുംതന്നെ അവർ സ്വർഗത്തിൽവെച്ച് കേൾക്കുകയില്ല. (സൂ: വാക്വിഅഃ 25, 26) സ്വർഗത്തിൽ അവരുടെ ഉപചാരവാക്യം സലാമായിരിക്കും. (സൂ: യൂനുസ് 10.) ചുരുക്കത്തിൽ, എവിടെയും, ആരിൽനിന്നും, അവർക്ക് സലാമിന്റെ- ശാന്തിയുടെ -സമാധാനത്തിന്റെ- രക്ഷയുടെ- അഭിവാദ്യമാണ് സിദ്ധിക്കുന്നത്. അപ്പോൾ, 'സത്യവിശ്വാസികളേ' എന്ന് സംബോധന ചെയ്തുകൊണ്ട് ഈ രണ്ട് വചനങ്ങളിൽ അല്ലാഹു പ്രസ്താവിച്ച പ്രസ്താവനകൾ ഓരോന്നും ഓരോ സത്യവിശ്വാസിക്കും എത്രമേൽ ആവേശകരമാണെന്ന് ആലോചിച്ചുനോക്കുക! നബി തിരുമേനി ﷺ നമസ്കാരാനന്തരം, സാധാരണ ദുആ ചെയ്തിരുന്നതുപോലെ നാമും ദുആ ചെയ്യുക: اللهم أنت السلام و منك السلام (അല്ലാഹുവേ, നീയാണ് സലാം നിന്റെ പക്കൽനിന്നാണ് സലാം.) അല്ലാഹുവേ, നീ ഞങ്ങൾക്ക് അനുഗ്രഹവും, അന്ധകാരങ്ങളിൽനിന്ന് മോചനവും, നിത്യശാന്തിയും നൽകണേ! آمين

يَـٰٓأَيُّهَا ٱلنَّبِىُّ إِنَّآ أَرْسَلْنَـٰكَ شَـٰهِدًا وَمُبَشِّرًا وَنَذِيرًا ﴿٤٥﴾

**﴿45﴾ ഹേ, നബിയേ! നിശ്ചയമായും നാം നിന്നെ സാക്ഷിയും, സന്തോഷവാർത്ത അറിയിക്കുന്നവനും, താക്കീതുകാരനും ആയിക്കൊണ്ട് അയച്ചിരിക്കുകയാണ്.**

وَدَاعِيًا إِلَى ٱللَّهِ بِإِذْنِهِۦ وَسِرَاجًا مُّنِيرًا ﴿٤٦﴾

**﴿46﴾ അല്ലാഹുവിലേക്ക് അവന്റെ ഉത്തരവനുസരിച്ച് ക്ഷണിക്കുന്നവനായും, പ്രകാശം നൽകുന്ന ഒരു വിളക്കായും (നിന്നെ അയച്ചിരിക്കുന്നു).**

وَبَشِّرِ ٱلْمُؤْمِنِينَ بِأَنَّ لَهُم مِّنَ ٱللَّهِ فَضْلًا كَبِيرًا ﴿٤٧﴾

**《47》 സത്യവിശ്വാസികൾക്ക് അല്ലാഹുവിങ്കൽനിന്ന് വലുതായഔദാര്യം (അഥവാ അനുഗ്രഹം) ഉണ്ടെന്ന് നീ അവർക്ക് സന്തോഷവാർത്ത അറിയിക്കുക.**

وَلَا تُطِعِ ٱلْكَـٰفِرِينَ وَٱلْمُنَـٰفِقِينَ وَدَعْ أَذَىٰهُمْ وَتَوَكَّلْ عَلَى ٱللَّهِ ۚ وَكَفَىٰ بِٱللَّهِ وَكِيلًا ﴿٤٨﴾

**《48》 അവിശ്വാസികളെയും, കപടവിശ്വാസികളെയും അനുസരിക്കുകയും ചെയ്യരുത്. അവരുടെ ശല്യത്തെ നീ (അവഗണിച്ചു) വിട്ടേക്കുകയും, അല്ലാഹുവിന്റെമേൽ ഭരമേൽപിക്കുകയും ചെയ്യുക. ഭരമേല്പിക്കപ്പെടുന്നവനായി അല്ലാഹുതന്നെ മതി!**

---

《45》. يَا أَيُّهَا النَّبِيُّ ഹേ നബിയേ إِنَّا നിശ്ചയമായും നാം أَرْسَلْنَاكَ നിന്നെ അയച്ചിരിക്കുന്നു شَاهِدًا സാക്ഷിയായി وَمُبَشِّرًا സന്തോഷവാർത്ത അറിയിക്കുന്നവനായും وَنَذِيرًا താക്കീത് നൽകുന്നവനായും 《46》 وَدَاعِيًا ക്ഷണിക്കുന്ന (വിളിക്കുന്ന)വനായും إِلَى اللَّهِ അല്ലാഹുവിലേക്ക് بِإِذْنِهِ അവന്റെ ഉത്തരവ് (സമ്മത) പ്രകാരം وَسِرَاجًا വിളക്കായും مُنِيرًا പ്രകാശം (വെളിച്ചം) നൽകുന്ന 《47》 وَبَشِّرِ നീ സന്തോഷവാർത്ത അറിയിക്കുക الْمُؤْمِنِينَ സത്യവിശ്വാസികൾക്ക് بِأَنَّ لَهُمْ അവർക്കുണ്ടെന്ന് مِنَ اللَّهِ അല്ലാഹുവിങ്കൽ നിന്ന് فَضْلًا അനുഗ്രഹം, ഔദാര്യം كَبِيرًا വലുതായ, മഹത്തായ 《48》. وَلَا تُطِعِ നീ അനുസരിക്കയും അരുത് الْكَافِرِينَ അവിശ്വാസികളെ وَالْمُنَافِقِينَ കപടവിശ്വാസികളെയും وَدَعْ വിട്ടു(തള്ളി)കളയുകയും ചെയ്യുക أَذَاهُمْ അവരുടെ ശല്യത്തെ, ഉപദ്രവത്തെ, സ്വൈര്യക്കേടിനെ وَتَوَكَّلْ നീ ഭരമേൽപിക്കയും ചെയ്യുക عَلَى اللَّهِ അല്ലാഹുവിന്റെമേൽ وَكَفَى بِاللَّهِ അല്ലാഹു തന്നെ മതി وَكِيلًا ഭരമേൽപിക്കപ്പെടുന്നവൻ, ഭരമേൽക്കുന്നവൻ

---

നബി തിരുമേനി ﷺയെ റസൂലായി നിയോഗിച്ചതിന്റെ ഉദ്ദേശ്യങ്ങളും, തിരുമേനിയുടെ സ്ഥാനപദവികളും കർത്തവ്യങ്ങളും ഈ വചനങ്ങളിൽ അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു.

1) സമുദായത്തിന്റെ സ്ഥിതിഗതി വീക്ഷിച്ചുകൊണ്ടിരിക്കുക, അല്ലാഹുവിന്റെ നിയമനിർദ്ദേശങ്ങൾ അവർ പാലിച്ചതിനെ സംബന്ധിച്ച് ക്വിയാമത്തുനാളിൽ സാക്ഷ്യം വഹിക്കുക, ആചാരാനുഷ്ഠാനങ്ങളിലും, ജീവിതത്തിന്റെ നാനാവശങ്ങളിലും അവർക്ക് മാതൃക സാക്ഷ്യം കാണിച്ചുകൊടുക്കുക എന്നിങ്ങനെയുള്ള അർത്ഥങ്ങളിൽ തിരുമേനി 'സാക്ഷി' (شاهد)യാകുന്നു.

2) സജ്ജനങ്ങൾക്ക് അല്ലാഹുവിങ്കൽനിന്ന് ഉണ്ടാവാനിരിക്കുന്ന പുണ്യഫലങ്ങളെയും, പ്രതിഫലങ്ങളെയും കുറിച്ച് 'സന്തോഷവാർത്ത അറിയിക്കുന്നവനും' (مبشر) ആകുന്നു.

3) ദുർജ്ജനങ്ങൾക്ക് അല്ലാഹുവിങ്കൽനിന്ന് ഉണ്ടാകുവാനിരിക്കുന്ന ശിക്ഷകളെയും, ഭവിഷ്യത്തുകളെയുംകുറിച്ച് ഭയപ്പെടുന്ന 'താക്കീതുകാരനും' (نذير) ആകുന്നു.

4) അല്ലാഹുവിന്റെ ഉത്തരവും, കൽപ്പനയും, അനുമതിയും അനുസരിച്ച് അല്ലാഹുവിങ്കലേക്ക്– അഥവാ തൗഹീദിന്റെയും സൻമാർഗത്തിന്റെയും പാതയിലേക്ക്– പ്രബോധനം വഴി ജനങ്ങളെ 'ക്ഷണിക്കുന്നവനും' (داع إلى الله) ആകുന്നു.

5) അജ്ഞാനവും, അസത്യവും, ദുരാചാരവും നിറഞ്ഞു ഇരുട്ടുമൂടിയ ലോകത്തിന് ജ്ഞാനത്തിന്റെയും സത്യത്തിന്റെയും, സദാചാരത്തിന്റെയും വെളിച്ചം നൽകുന്നതിന് വേണ്ടി ഹിറാമല ഗുഹയിൽ നിന്ന് ഉദയം ചെയ്ത് ലോകമാകമാനം പ്രഭപരത്തി പ്രകാശിപ്പിച്ചു വന്ന സൂര്യ 'വിളക്കും' (سراج منير) ആകുന്നു.

സത്യവിശ്വാസികൾക്ക് സന്തോഷവാർത്തയും, അല്ലാത്തവർക്ക് ഭയവാർത്തയും നൽകിക്കൊണ്ടിരിക്കുമ്പോൾ അതിന്നെതിരിൽ അവിശ്വാസികളുടെയും, കപടവിശ്വാസികളുടെയും ചേരിയിൽനിന്ന് വിവിധതരത്തിലുള്ള എതിർപ്പുകളും, ഉപദ്രവങ്ങളും അനുഭവപ്പെട്ടുകൊണ്ടിരിക്കുക സ്വാഭാവികമാണ്. ഇത് അന്നും ഇന്നും എന്നും കാണാവുന്ന ഒരു യഥാർത്ഥ്യമത്രെ. നബി തിരുമേനി ﷺയുടെ മുകളിൽ വിവരിച്ച കൃത്യനിർവ്വഹണങ്ങളിൽ ഇവരുടെ ശല്യം മൂലം നേരിടുന്ന വിഘ്നങ്ങളെ അവഗണിച്ചു മുന്നോട്ട് പോകുവാനും, എല്ലാം അല്ലാഹുവിൽ അർപ്പിച്ചു മനസ്സമാധാനപ്പെട്ടുകൊണ്ടിരിക്കുവാനും അല്ലാഹു നബി ﷺയെ ഉപദേശിക്കുന്നു. ഈ മഹത്തായ ഉപദേശം നബി ﷺയുടെ ചര്യയെ മാതൃകയാക്കുന്ന എല്ലാ മതപ്രബോധകൻമാരും സദാ ഓർമിച്ചിരിക്കേണ്ടതുണ്ട്.

അടുത്ത വചനം മുതൽ സംസാരമുഖം മറ്റൊരു വശത്തേക്ക് തിരിയുന്നു. ചില വൈവാഹിക നിയമങ്ങളാണ് അടുത്ത ആയത്തുകളിൽ പ്രതിപാദിക്കുന്നത്. നിയമങ്ങൾ വിവരിക്കുമ്പോൾ മനുഷ്യരാൽ വിരചിതമായ സാധാരണ ഗ്രന്ഥങ്ങളിൽ കാണപ്പെടുന്ന പ്രതിപാദനരീതിയും, ക്വുർആന്റെ പ്രതിപാദനരീതിയും തമ്മിലുള്ള വ്യത്യാസം ശ്രദ്ധിച്ചുനോക്കുക! അല്ലാഹു പറയുന്നു:-

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ إِذَا نَكَحْتُمُ ٱلْمُؤْمِنَٰتِ ثُمَّ طَلَّقْتُمُوهُنَّ مِن قَبْلِ أَن تَمَسُّوهُنَّ فَمَا لَكُمْ عَلَيْهِنَّ مِنْ عِدَّةٍ تَعْتَدُّونَهَا ۖ فَمَتِّعُوهُنَّ وَسَرِّحُوهُنَّ سَرَاحًا جَمِيلًا ﴿٤٩﴾

**﴾49﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ സത്യവിശ്വാസിനികളായ സ്ത്രീകളെ വിവാഹം ചെയ്യുകയും, പിന്നീട് അവരെ സ്പർശിക്കുന്നതിന് മുമ്പായി അവരെ നിങ്ങൾ വിവാഹമോചനം 'ത്വലാക്വ്' ചെയ്കയും ചെയ്യുന്നതായാൽ നിങ്ങൾ എണ്ണിക്കണക്കാക്കേണ്ടുന്ന യാതൊരു 'ഇദ്ദയും' നിങ്ങളോട് അവർക്ക് (ബാധ്യത) ഇല്ല. എന്നാൽ, നിങ്ങൾ അവർക്ക് 'മുത്അത്ത്' മോചന വിഭവം നൽകുകയും, അവരെ ഭംഗിയായ പിരിച്ചയക്കൽ പിരിച്ചയക്കുകയും ചെയ്യണം.**

﴾49﴿ يَا أَيُّهَا الَّذِينَ آمَنُوا വിശ്വസിച്ചിട്ടുള്ളവരേ إِذَا نَكَحْتُمُ നിങ്ങൾ വിവാഹം കഴിച്ചാൽ الْمُؤْمِنَاتِ സത്യവിശ്വാസിനികളെ ثُمَّ طَلَّقْتُمُوهُنَّ പിന്നീട് നിങ്ങളവരെ വിവാഹമോചനവും ചെയ്തു مِن قَبْلِ മുമ്പായി أَن تَمَسُّوهُنَّ നിങ്ങളവരെ സ്പർശിക്കുന്നതിന് فَمَا لَكُمْ എന്നാൽ നിങ്ങൾക്കില്ല, നിങ്ങളോടില്ല عَلَيْهِنَّ അവരുടെമേൽ (ബാധ്യത) مِنْ عِدَّةٍ യാതൊരു ഇദ്ദഃയും تَعْتَدُّونَهَا നിങ്ങൾ എണ്ണി (കണക്കാക്കി)വരുന്ന فَمَتِّعُوهُنَّ എന്നാലവർക്ക് നിങ്ങൾ 'മുത്അത്ത്' നൽകണം وَسَرِّحُوهُنَّ നിങ്ങളവരെ പിരിച്ചുവിടുകയും വേണം سَرَاحًا ഒരു പിരിക്കൽ جَمِيلًا ഭംഗിയായ, നല്ലതായ

---

'സ്പർശിക്കുന്നതിന്നുമുമ്പായി' എന്ന് പറഞ്ഞതിന്റെ താൽപര്യം സംയോഗം ഉണ്ടാകുന്നതിനുമുമ്പ് എന്നാണ്. ഇതേ ഉദ്ദേശ്യത്തിൽ 'തൊടുക, സമീപിക്കുക, ചൊല്ലുക, മൂടുക, വിവാഹം നടത്തുക' (ملامسة , قربان, اتيان, تغشى , نكاح) എന്നിങ്ങനെയുള്ള പദപ്രയോഗങ്ങളും ക്വുർആൻ ഉപയോഗിച്ചുകാണാം. ക്വുർആന്റെ ഭാഷാമര്യാദകളിൽ ഒന്നാണ് ഇത്തരം പ്രയോഗങ്ങൾ. ഭാര്യയും ഭർത്താവുമായി -വിവാഹമോചനംകൊണ്ടോ, മരണംകൊണ്ടോ വേർപെട്ടശേഷം ഭാര്യക്ക് മറ്റൊരു വിവാഹബന്ധത്തിൽ ഏർപ്പെടുവാൻ പാടില്ലാതെ, നിർബന്ധമായും അവൾ കാത്തിരിക്കേണ്ടുന്ന കാലത്തിനാണ് 'ഇദ്ദഃ' (العدة) എന്ന് പറയുന്നത്. ഋതുകാലം എത്താത്തവളും, ഋതുകാലം കഴിഞ്ഞവളും മുമ്മൂന്ന് മാസവും, ഋതുമതികൾ മൂന്ന് ഋതുകാലവും, ഗർഭിണികൾ പ്രസവം വരെയും, ഭർത്താവ് മരണപ്പെട്ടവൾ നാലുമാസവും പത്ത് ദിവസവും 'ഇദ്ദഃ' ആചരിക്കേണ്ടതുണ്ട്. മുൻവിവാഹത്തിൽ ഗർഭം ഉണ്ടായിട്ടുണ്ടോ എന്ന് പരിശോധിക്കലാണ് ഇദ്ദഃയുടെ ഉദ്ദേശ്യങ്ങളിൽ പ്രധാനമായത്. പിതൃബന്ധത്തിൽ കലർപ്പോ സംശയമോ ഉണ്ടായേക്കുന്നത് ഇസ്‌ലാമിക ദൃഷ്ട്യാ വമ്പിച്ച ആപത്താണല്ലോ. വിവാഹത്തിന്ശേഷം വധൂവരൻമാർ തമ്മിൽ സമീപനം ഉണ്ടാകാതിരിക്കുന്ന പക്ഷം വിവാഹമോചനത്തിന്റെ പേരിൽ ഇദ്ദഃ ആവശ്യമില്ല എന്നാണ് ആയത്തിന്റെ സാരം.

'നിങ്ങളോട് അവർക്ക് ബാധ്യതയില്ല.' (مالكم عليهن) എന്നും നിങ്ങൾ എണ്ണിക്കണക്കാക്കുന്ന ഇദ്ദഃ' (عدة تعتدونها) എന്നുമുള്ള പ്രയോഗത്തിൽ ചില സൂചനകളുണ്ട്: സ്ത്രീ ഇദ്ദഃ ആചരിക്കുന്നത് പുരുഷന്റെ ഒരവകാശം വകവെച്ച് കൊടുക്കലാണ്. ഇത് സ്ത്രീകളുടെ കടമയാണ്. സന്താനത്തിന്റെ വംശബന്ധം പിതാവുമായിട്ടാണുള്ളത്.ഇദ്ദഃയുടെ കാലം മൊത്തക്കണക്കിൽ പൂർത്തിയാക്കിയാൽ പോരാ, കൃത്യമായിത്തന്നെ പൂർത്തിയാക്കണം എന്നൊക്കെയാണത്.

വിവാഹമോചനം നിമിത്തം ഭർത്താവുമായി വേർപെടുമ്പോൾ ഉണ്ടാകുന്ന സ്വാഭാവികമായ അസ്വാസ്ഥ്യത്തിന്ന് ഒരു താൽക്കാലിക ആശ്വാസമെന്ന നിലക്ക് ഭർത്താവ് ഭാര്യക്ക് കൊടുക്കേണ്ടതുള്ള വിഭവത്തിനാണ് 'മുത്അത്ത്' എന്ന് പറയുന്നത്. ഇത് എത്രയാണെന്ന് നിർണയിക്കപ്പെട്ടിട്ടില്ല. പരിതഃസ്ഥിതിയനുസരിച്ച് ഇത് കണക്കാക്കേണ്ടിയിരിക്കുന്നു. സൂ: അൽബക്വറഃയിൽ പറയുന്നു:

وَمَتِّعُوهُنَّ عَلَى ٱلْمُوسِعِ قَدَرُهُۥ وَعَلَى ٱلْمُقْتِرِ قَدَرُهُۥ مَتَٰعًۢا بِٱلْمَعْرُوفِ - البقرة:٢٣٦

സാരം: 'അവർക്ക് -വിവാഹമോചനം ചെയ്യപ്പെട്ട സ്ത്രീകൾക്ക് -നിങ്ങൾ 'മുത്ത്അത്ത്' കൊടുക്കുകയും ചെയ്യണം. കഴിവുള്ളവന് അവന്റെ സാദ്ധ്യത അനുസരിച്ചും, തിടുക്കക്കാരന് അവന്റെ കഴിവനുസരിച്ചും ബാധ്യതയുണ്ട്, ഇതിനെത്തുടർന്നുള്ള (അൽബക്വറഃയിലെ) ആയത്തിൽ, സ്പർശനത്തിന് മുമ്പ് വിവാഹമോചനം ചെയ്യപ്പെടുന്ന സ്ത്രീക്ക് 'മഹ്ർ' (വിവാഹമൂല്യം) നിർണയിക്കപ്പെട്ടിട്ടുണ്ടെങ്കിൽ അതിന്റെ പകുതി കൊടുക്കണമെന്ന് വ്യക്തമാ

ക്കിയിരിക്കുന്നു. മാത്രമല്ല, ഇങ്ങനെ പകുതി 'മഹ്ർ' കൊടുക്കപ്പെടുന്നവൾക്ക് 'മുത്അത്ത്' കൊടുക്കൽ നിർബന്ധമില്ലെന്നും ആ ആയത്തുകളിൽനിന്ന് മനസ്സിലാക്കുവാൻ കഴിയും. ആകയാൽ, സ്പർശനത്തിനുമുമ്പ് വിവാഹമോചനം നൽകപ്പെടുന്നവൾക്ക് 'മുത്അത്ത്' കൊടുക്കണമെന്ന നിർബന്ധം, അവൾക്ക് മഹ്ർ നിർണയിക്കപ്പെടാത്തപ്പോഴാണെന്നും, 'മഹ്ർ' നിർണയിക്കപ്പെടാത്തപക്ഷം അവൾക്ക് 'മുത്ത്അത്ത്' മാത്രമേ നിർബന്ധമായി കൊടുക്കേണ്ടതുള്ളൂവെന്നും, മനസ്സിലാക്കാവുന്നതാകുന്നു. കൂടുതൽ വിശദീകരണത്തിന് അൽബഖറഃ 236, 241 ആയത്തുകളുടെ വിവരണം നോക്കുക.

ഭംഗിയായ നിലയിൽ പിരിച്ചുവിടണം (سرحوهن سراحا جميلا) എന്ന് പറഞ്ഞത് പ്രത്യേകം ശ്രദ്ധാർഹമാണ്. ഭർത്താവിനും ഭാര്യക്കുമിടയിലുള്ള പെരുമാറ്റച്ചട്ടത്തിന്റെ ചുരുക്കം- ക്വുർആന്റെ ഭാഷയിൽ إمساك بمعروف أو تسريح بإحسان (സദാചാര മര്യാദയനുസരിച്ചുവെച്ചുകൊണ്ടിരിക്കുക, അല്ലെങ്കിൽ ഗുണകരമായ നിലക്ക് പിരിച്ചയക്കുക) എന്നുള്ളതാണ്. ദേഹത്തിലോ, മാനത്തിലോ, സ്വത്തിലോ, അവകാശത്തിലോ ഒന്നുംതന്നെ യാതൊരു അനീതിയും കൈകടത്തലും വരാതെയായിരിക്കണം ഭാര്യമാരെ പിരിച്ചുവിടുന്നത്.

يَٰٓأَيُّهَا ٱلنَّبِيُّ إِنَّآ أَحۡلَلۡنَا لَكَ أَزۡوَٰجَكَ ٱلَّٰتِيٓ ءَاتَيۡتَ أُجُورَهُنَّ وَمَا مَلَكَتۡ يَمِينُكَ مِمَّآ أَفَآءَ ٱللَّهُ عَلَيۡكَ وَبَنَاتِ عَمِّكَ وَبَنَاتِ عَمَّٰتِكَ وَبَنَاتِ خَالِكَ وَبَنَاتِ خَٰلَٰتِكَ ٱلَّٰتِي هَاجَرۡنَ مَعَكَ وَٱمۡرَأَةً مُّؤۡمِنَةً إِن وَهَبَتۡ نَفۡسَهَا لِلنَّبِيِّ إِنۡ أَرَادَ ٱلنَّبِيُّ أَن يَسۡتَنكِحَهَا خَالِصَةً لَّكَ مِن دُونِ ٱلۡمُؤۡمِنِينَۗ

**《50》 ഹേ, നബിയേ, നീ പ്രതിഫലങ്ങൾ [വിവാഹമൂല്യങ്ങൾ] കൊടുത്തിട്ടുള്ളവരായ നിന്റെ ഭാര്യമാരെ നാം നിനക്ക് അനുവദനീയമാക്കിത്തന്നിരിക്കുന്നു; അല്ലാഹു നിനക്ക് 'ഫൈഉ്'ക്കി [യുദ്ധത്തിൽ കൈവശം വരുത്തി] ത്തന്നവരിൽ നിന്നും നിന്റെ വലങ്കൈ ഉടമയാക്കിയിട്ടുള്ളതും [അടിമസ്ത്രീകളെയും], നിന്റെ ഒന്നിച്ചു (രാജ്യം ത്യജിച്ചു) ഹിജ്റഃപോന്നവരായ നിന്റെ പിതൃവ്യപുത്രിമാരെയും, അമ്മായികളുടെ പുത്രികളെയും, നിന്റെ അമ്മാമന്റെ പുത്രികളെയും, നിന്റെ ഇളയമ്മ- മൂത്തമ്മമാരുടെ പുത്രികളെയും.**

**സത്യവിശ്വാസിനിയായ ഒരു സ്ത്രീ അവളുടെ സ്വന്തം ദേഹം നബിക്ക് ദാനം നൽകിയെങ്കിൽ, നബി അവളെ വിവാഹം ചെയ്തെടുക്കുവാൻ ഉദ്ദേശിക്കുന്ന പക്ഷം- സത്യവിശ്വാസികൾക്കില്ലാതെ നിനക്ക് മാത്രമായുള്ളതെന്ന നിലക്ക്- അവളെയും (അനുവദിച്ചിരിക്കുന്നു).**

قَدْ عَلِمْنَا مَا فَرَضْنَا عَلَيْهِمْ فِيٓ أَزْوَٰجِهِمْ وَمَا مَلَكَتْ أَيْمَـٰنُهُمْ لِكَيْلَا يَكُونَ عَلَيْكَ حَرَجٌ ۗ وَكَانَ ٱللَّهُ غَفُورًا رَّحِيمًا ﴿٥٠﴾

**തീർച്ചയായും നമുക്കറിയാം, അവരുടെ ഭാര്യമാരുടെയും, അവരുടെ വലങ്കൈകൾ ഉടമയാക്കിയതിന്റെ [അടിമകളുടെ]യും കാര്യത്തിൽ അവരുടെ മേൽ നാം നിയമിച്ചിരിക്കുന്നതെന്താണെന്ന്, നിന്റെമേൽ യാതൊരു വിഷമവും ഉണ്ടാകാതിരിക്കുവാൻ വേണ്ടിയാകുന്നു (ഇതെല്ലാം നിനക്ക് അനുവദിച്ചത്). അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.**

---

﴾50﴿ يَا أَيُّهَا النَّبِيُّ ഹേ, നബിയേ إِنَّا أَحْلَلْنَا നാം അനുവദിച്ചു തന്നിരിക്കുന്നു, 'ഹലാലാ'ക്കിയിട്ടുണ്ട് لَكَ നിനക്ക് أَزْوَاجَكَ നിന്റെ ഭാര്യമാരെ اللَّاتِي آتَيْتَ നീ കൊടുത്തിട്ടുള്ളവരായ أُجُورَهُنَّ അവരുടെ പ്രതിഫലങ്ങളെ وَمَا مَلَكَتْ ഉടമയാക്കിയതും, അധീനമാക്കിയതും يَمِينُكَ നിന്റെ വലങ്കൈ مِمَّا യാതൊന്നിൽനിന്ന് أَفَاءَ اللَّهُ അല്ലാഹു 'ഫൈഉ്'ക്കിത്തന്ന, യുദ്ധത്തിൽ കൈവശപ്പെടുത്തിത്തന്ന عَلَيْكَ നിനക്ക് وَبَنَاتِ عَمِّكَ നിന്റെ പിതൃവ്യന്റെ പുത്രികളെയും وَبَنَاتِ عَمَّاتِكَ നിന്റെ അമ്മായിമാരുടെ പുത്രികളെയും وَبَنَاتِ خَالِكَ നിന്റെ അമ്മാവന്റെ പുത്രികളെയും وَبَنَاتِ خَالَاتِكَ നിന്റെ ഇളയമ്മ-മൂത്തമ്മകളുടെ പുത്രികളെയും اللَّاتِي هَاجَرْنَ ഹിജ്റഃ വന്നവരായ مَعَكَ നിന്റെ ഒന്നിച്ച് وَامْرَأَةً مُّؤْمِنَةً സത്യവിശ്വാസിനിയായ സ്ത്രീയെയും إِن وَهَبَتْ അവൾ ദാനം നൽകിയാൽ نَفْسَهَا അവളുടെ ദേഹം, അവളെത്തന്നെ لِلنَّبِيِّ നബിക്ക് إِنْ أَرَادَ النَّبِيُّ നബി ഉദ്ദേശിച്ചാൽ أَن يَسْتَنكِحَهَا അവളെ വിവാഹം ചെയ്തെടുക്കുവാൻ خَالِصَةً لَّكَ നിനക്ക് മാത്രമുള്ളതായിട്ട് مِن دُونِ الْمُؤْمِنِينَ സത്യവിശ്വാസികൾക്കില്ലാതെ, (കൂടാതെ) قَدْ عَلِمْنَا തീർച്ചയായും നമുക്കറിയാം, അറിഞ്ഞിട്ടുണ്ട് مَا فَرَضْنَا നാം നിയമിച്ചിട്ടുള്ളത്, നിയമിക്കേണ്ടത് عَلَيْهِمْ അവരുടെ മേൽ فِي أَزْوَاجِهِمْ അവരുടെ ഭാര്യമാരിൽ وَمَا مَلَكَتْ ഉടമയാക്കിയതിലും أَيْمَانُهُمْ അവരുടെ വലങ്കൈകൾ لِكَيْلَا يَكُونَ ഉണ്ടാകാതിരിക്കുവാൻ വേണ്ടി عَلَيْكَ നിനക്ക്, നിന്റെമേൽ حَرَجٌ ഒരു വിഷമവും (ഇടുക്കവും) وَكَانَ اللَّهُ അല്ലാഹു ആകുന്നു غَفُورًا വളരെ പൊറുക്കുന്നവൻ, കരുണാനിധി رَحِيمًا കരുണാനിധി

---

നബി ﷺക്ക് വിവാഹം ചെയ്യാൻ അനുവദിക്കപ്പെട്ട സ്ത്രീകൾ ഏതൊക്കെയാണെന്ന് വിവരിക്കുന്നതാണ് ഈ വചനം.

1) നബി ﷺ മഹ്ർ കൊടുത്തു വിവാഹം കഴിച്ച നിലവിലുള്ള ഭാര്യമാർ തന്നെ.

2) 'ഫൈഉ്'യി ലഭിച്ച -അഥവാ യുദ്ധത്തിൽ ശത്രുഭാഗത്ത്നിന്ന് കൈവശം വന്ന- അടിമസ്ത്രീകളിൽ നബി ﷺയുടെ ഉടമസ്ഥതയിലുള്ളവർ.

3) പിതൃവ്യൻ, അമ്മാവൻ, അമ്മായി, ഇളയമ്മ- മൂത്തമ്മ എന്നിവരുടെ പെൺമക്കളിൽ

നബി ﷺ യുടെ കൂടെ മദീനഃയിലേക്ക് ഹിജ്റഃപോന്നവർ. ഈ മൂന്ന് ഇനം സ്ത്രീകളും നബി ﷺ ക്കെന്നപോലെ മറ്റുള്ള സത്യവിശ്വാസികൾക്കും അനുവദനീയം തന്നെയാകുന്നു.

4) സത്യവിശ്വാസം സ്വീകരിച്ച സ്ത്രീകളിൽ ആരെങ്കിലും നബി ﷺ ക്ക് തന്റെ ദേഹത്തെ ദാനമാക്കുകയും, നബി ﷺ അവളെ വിവാഹംചെയ്തു സ്വീകരിക്കുവാൻ ഉദ്ദേശിക്കുകയും ചെയ്യുന്നപക്ഷം അത്തരം സ്ത്രീകൾ. ഒടുവിൽ പറഞ്ഞ ഈ ഇനം നബി ﷺ ക്ക് മാത്രം അനുവദനീയമായതും, മറ്റാർക്കും അനുവദിക്കപ്പെടാത്തതുമാകുന്നു. (خالصة لك من دون المؤمنين)

നബി ﷺ യുടെ മിക്ക ഭാര്യമാർക്കും 12 1/2 'ഊകിയഃ' വെള്ളി (*)യായിരുന്ന മഹ്ർ നിശ്ച യിക്കപ്പെട്ടിരുന്നത്. ഉമ്മുഹബീബഃ (റ)യുടെ വിവാഹം അബീസീനിയായിൽവെച്ച് നജ്ജാശി (നെഗാശീ) രാജാവ് മുഖാന്തരമാണ് ഉണ്ടായത്. നബി ﷺ ക്ക് വേണ്ടി അദ്ദേഹം അവർക്ക് 400 ദീനാർ (പൊൻപണം) മഹ്ർ കൊടുത്തു. സഫിയ്യഃ (റ) , ജുവൈരിയ്യഃ (റ) എന്നിവ രുടെ മഹ്ർ അവരെ അടിമത്തത്തിൽനിന്ന് തിരുമേനി മോചിപ്പിച്ചുകൊടുത്തുവെന്നുള്ള തായിരുന്നു. ഈ രണ്ടുപേരും യുദ്ധത്തിൽ ചിറപിടിക്കപ്പെട്ടവരായിരുന്നു.

'വലങ്കൈ ഉടമയാക്കിയവർ' എന്ന് പറഞ്ഞത് സ്വന്തം ഉടമസ്ഥതയിലുള്ള അടിമകളെ ഉദ്ദേശി ച്ചാകുന്നു. (ഈ പ്രയോഗത്തെക്കുറിച്ച് സൂ: മുഅ്മിനൂന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ നാം വിവരിച്ചുകഴിഞ്ഞതാണ്. അടിമത്തത്തെ സംബന്ധിച്ച് പല വിവരങ്ങളും സൂ: മുഹമ്മ ദിൽ കാണാം. إن شاء الله) യുദ്ധത്തിൽവെച്ച് 'ഫൈആയി' ലഭിക്കുന്നവർ– അഥവാ യുദ്ധ ത്തിൽ ചിറപിടിക്കപ്പെട്ടു അധീനത്തിൽ വന്നവർ– എന്ന് അടിമകളെ വിശേഷിപ്പിച്ചതുകൊണ്ട് ഒരാൾക്ക് ദാനമായി ലഭിച്ചതോ, അയാൾ വിലക്ക് വാങ്ങിയതോ ആയ അടിമസ്ത്രീകൾ തീരെ അനുവദനീയമല്ല എന്നുദ്ദേശ്യമാക്കിക്കൂടാത്തതാണ്. കാരണം, ഇങ്ങനെയുള്ള അടിമകളുടെ ഉടമസ്ഥതയും ഇസ്ലാമിൽ അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. നബി തിരുമേനി ﷺ യുടെ ദമ്പതി യായിരുന്ന മാരിയഃ (مارية القبطية – رضـ) എന്ന മഹതി ഒരു അടിമസ്ത്രീയായിരുന്നുവല്ലോ. ഈജിപ്തിലെ ഭരണാധികാരിയായിരുന്ന മുക്വൗകിസ് തിരുമേനിക്ക് അവരെ സമ്മാന മായി അയച്ചുകൊടുത്തതായിരുന്നു. ഇവരിലാണ് തിരുമേനിയുടെ പുത്രൻ ഇബ്റാഹീം ജനിച്ചതും. ഈ സൂറത്ത് അവതരിച്ചതിന് ശേഷമായിരുന്നു അത്. അപ്പോൾ, 'അല്ലാഹു നിനക്ക് ഫൈആക്കിത്തന്നിട്ടുള്ള' (مما أفاء الله عليك) എന്ന് വിശേഷിപ്പിച്ചത് അടിമകളുടെ ഉത്ഭവത്തെയും, അടിമകളിൽവെച്ച് കൂടുതൽ ഉത്തമമായ വകുപ്പിനെയും ചൂണ്ടിക്കാണിച്ചതാണെന്ന് മനസ്സിലാക്കാം. നബി ﷺ ക്കും സത്യവിശ്വാസികൾക്കും 'ഫൈഉ്' അനുവദനീയമാക്കിയത് അല്ലാഹു അവർക്ക് ചെയ്തുകൊടുത്ത ഒരു അനുഗ്രഹമാണെന്ന സൂചനയും അതിലടങ്ങിയിരിക്കുന്നു. യുദ്ധ ത്തിൽ ലഭിക്കുന്ന സ്വത്തുക്കൾ (الغنيمة) മുമ്പുള്ള നബിമാർക്ക് അനുവദിക്കപ്പെട്ടിരുന്നില്ലെന്നും, അത് നബി ﷺ ക്ക് സിദ്ധിച്ച പ്രത്യേകതകളിൽ ഒന്നാണെന്നും തിരുമേനി പ്രസ്താവിച്ച തായി പ്രധാന ഹദീഥ് ഗ്രന്ഥങ്ങളിലെല്ലാം കാണാവുന്നതാണ്.

ചില മതസ്ഥർ വളരെ അകന്ന കുടുംബബന്ധം പോലുമുള്ള സ്ത്രീകളെ വിവാഹം ചെയ്യാ റില്ല. മറ്റ് ചില മതസ്ഥർ സഹോദരസഹോദരിമാരുടെ മക്കളെപ്പോലും വിവാഹം നടത്താറു മുണ്ട്. ഇസ്ലാമാകട്ടെ, രണ്ടിനുമിടയിൽ ഒരു മദ്ധ്യനില അംഗീകരിച്ചിരിക്കുകയാണ്. മാതാ പിതാക്കളുടെ നേരെ സഹോദരസഹോദരിമാരെ അന്യോന്യം വിവാഹബന്ധം പാടില്ലാത്ത

*(*) ഊകിയഃ (أوقية)ക്ക് 40 ദിർഹം (വെള്ളിപ്പണം) ആകുന്നു.*

അടുത്ത ബന്ധുക്കളായും, അവരുടെ മക്കളെയും, അവരെക്കാൾ അകന്നവരെയും പരസ്പരം വിവാഹബന്ധത്തിലേർപ്പെടാവുന്ന കുടുംബങ്ങളായും ഇസ്‌ലാം ഗണിക്കുന്നു. 'നിന്റെ പിതൃവ്യന്റെയും അമ്മായികളുടെയും, അമ്മാവന്റെയും ഇളയമ്മ-മൂത്തമ്മമാരുടെയും പുത്രിമാരെയും' എന്ന് പ്രത്യേകം എടുത്ത് പറഞ്ഞത് ഈ വസ്തുത വ്യക്തമാക്കിയതാകുന്നു.

ഇവരെക്കുറിച്ച് 'നിന്റെ ഒന്നിച്ച് ഹിജ്റഃ പോന്നവരായ (**اللآتى هاجرن معك**)' എന്നും വിശേഷിപ്പിച്ചിരിക്കുന്നുവല്ലോ. ഈ ഇനങ്ങളിൽ അന്ന് മദീനഃയിൽ നിലവിലുണ്ടായിരുന്ന സ്ത്രീകൾ മക്കഃയിൽ നിന്നുള്ള ഹിജ്റഃയിൽ പങ്കെടുത്തവരായിരുന്നു. മാത്രമല്ല, അക്കാലത്ത് ശിർക്കിന്റെ നാടുകളി (**دار الشرك**)ൽ നിന്ന് ഇസ്‌ലാമിനെ അംഗീകരിച്ചവർ ഇസ്‌ലാമിന്റെ നാട്ടി(**دار الاسلام**)ലേക്ക് ഹിജ്റഃ പോരേണ്ടതും ഉണ്ടായിരുന്നു. ആ നിലക്ക് ഇസ്‌ലാമിന് വേണ്ടി കഷ്ടനഷ്ടങ്ങളും ത്യാഗങ്ങളും സഹിച്ചുവരുന്ന ആ സ്ത്രീകൾക്ക് മറ്റുള്ളവരെക്കാൾ മുൻഗണന നൽകേണ്ടതുമുണ്ട്. ഈ വിശേഷണംകൊണ്ടുദ്ദേശ്യം ഇതൊക്കെയാണ്. അല്ലാതെ, ഹിജ്റഃ പോരാത്തവരെ വിവാഹം ചെയ്യാൻ പാടില്ലെന്ന് വിരോധിക്കുകയല്ല ഇതുകൊണ്ടുദ്ദേശ്യം. ഇസ്‌ലാമിന് വിജയം കൈവന്നതിന് ശേഷം അടിയന്തിരഘട്ടം നേരിട്ടാലല്ലാതെ- ഹിജ്റഃയില്ല (**لا هجرة بعد الفتح**) എന്നുള്ളതും സ്മരണീയമാകുന്നു. പക്ഷേ, നബി ﷺ യെ സംബന്ധിച്ചിടത്തോളം ഹിജ്റഃയിൽ പങ്കുള്ള കുടുംബങ്ങളെ മാത്രമേ വിവാഹം കഴിക്കാവൂ എന്നും വരാവുന്നതാണ്. (**كما فى البيضاوى وغيره**)

അവസാനത്തെ ഇനം സ്ത്രീകളെ നബി ﷺക്ക് പ്രത്യേകമായി അല്ലാഹു അനുവദിച്ച് കൊടുത്തതാണെന്ന് അല്ലാഹുതന്നെ വ്യക്തമാക്കിയിരിക്കുന്നു. ആകയാൽ, ഏതെങ്കിലും ഒരു സ്ത്രീ തനിക്ക് മഹ്റിന്റെ ആവശ്യമില്ലെന്നും, തന്റെ ദേഹം ദാനമായിത്തരുന്നുവെന്നും പറഞ്ഞാൽ, അവളെ ആ നിലക്ക് ഭാര്യയായി സ്വീകരിക്കുവാൻ ഒരു മുസ്‌ലിമിനും പാടുള്ളതല്ല. അങ്ങനെയുള്ള വിവാഹബന്ധം ഇസ്‌ലാമിക ദൃഷ്ടിയിൽ സാധുവുമല്ല. ആദ്യത്തെ മൂന്ന് ഇനം സ്ത്രീകളെക്കുറിച്ചും പ്രസ്താവിച്ചപ്പോൾ- നബി ﷺയെ അഭിമുഖീകരിച്ചുകൊണ്ട്- 'നിന്റെ' എന്നും 'നിനക്ക്' എന്നുമായിരുന്നു പ്രയോഗം. ഈ ഇനത്തെക്കുറിച്ച് പ്രസ്താവിച്ചപ്പോൾ ശൈലിയിൽ അല്ലാഹു മാറ്റം വരുത്തിയത് നോക്കുക. 'നബിക്ക് അവളുടെ ദേഹം ദാനം നൽകിയെങ്കിൽ' എന്നും, 'നബി ﷺ അവളെ വിവാഹം ചെയ്തു സ്വീകരിക്കാൻ ഉദ്ദേശിച്ചെങ്കിൽ' എന്നും (**إن وهبت نفسها للنبي – ان اراد النبي ان يستنكحها**) ആണല്ലോ ഇവിടത്തെ വാചകം. മുൻശൈലിയനുസരിച്ചാണെങ്കിൽ 'നീ' എന്നും 'നിനക്ക്' എന്നും പറയേണ്ടതായിരുന്നു. നബി ﷺ ഒരു പ്രവാചകനെന്ന നിലക്കും- താഴെ വരുന്ന ആയത്തുകളിൽ നിന്നും ആഇശഃ (റ)യുടെ പ്രസ്താവനയിൽ നിന്ന് വ്യക്തമാകുന്നതുപോലെ- തിരുമേനിക്ക് അല്ലാഹു കൊടുത്തരുളിയ പ്രത്യേകതകളിൽ ഒന്നെന്നനിലക്കുമാണ് ഈ അനുവാദം എന്നത്രെ ഈ പ്രയോഗം കാണിക്കുന്നത്. സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം നബി അവരുടെ സ്വന്തം ദേഹത്തെക്കാൾ ബന്ധപ്പെട്ടവനാണ് (**النبي اولى بالمؤمنين من أنفسهم**) എന്നുള്ള 6-ാം വചനം ഇവിടെ അനുസ്മരണീയമാണ്. നബി ﷺയുടെ ഭാര്യയായി ജീവിക്കുവാൻ- സ്വന്തം അവകാശങ്ങളെ അവഗണിച്ചുകൊണ്ട്- ഒരു സ്ത്രീ ആവേശവും അപേക്ഷയും സമർപ്പിക്കുമ്പോൾ അത് അവളുടെ സത്യവിശ്വാസത്തിന്റെയും, ത്യാഗമനഃസ്ഥിതിയുടെയും ആഴത്തെയാണല്ലോ കാണിക്കുന്നത്. അവളുടെ അപേക്ഷ നിരസിക്കുന്നത് എത്രമാത്രം സങ്കടമായിരിക്കും?! നുബുവ്വത്തിന്റെ പദവിയെക്കുറിച്ച് സാമാന്യം അറിവോ, സത്യവിശ്വാസത്തിന്റെ മധുരിമയോ സിദ്ധിക്കാത്തവർക്ക് മാത്രമേ ഇതിലടങ്ങിയ യുക്തിരഹസ്യത്തെപ്പറ്റി സംശയിക്കുവാൻ അവകാശ

മുള്ളൂ.

നബി ﷺയുടെ ഭാര്യമാരിൽ ഒരാളായ സൗദഃ (റ)യെ അവിടുന്ന് വിവാഹമോചനം ചെയ്യാൻ ഉദ്ദേശിക്കുകയുണ്ടായി. തന്നെ വിവാഹമോചനം ചെയ്യരുതെന്നും, തനിക്ക് യാതൊരവകാശവും വകവെച്ചു തരേണ്ടതില്ലെന്നും, തിരുമേനിയുടെ ഭാര്യമാരിൽ ഒരാളായിക്കൊണ്ട് 'മഹ്ശറി'ൽ ഒരുമിച്ചുകൂടുകമാത്രമാണ് തന്റെ ഉദ്ദേശ്യമെന്നും ആ മഹതി തിരുമേനിയോടപേക്ഷിച്ചു. അതനുസരിച്ച് നബി ﷺ അവരുടെ അടുക്കൽ താമസിക്കാറുണ്ടായിരുന്ന ഊഴം അവർ ആഇശഃ (റ)യുടെ ഊഴത്തിൽ കൂട്ടിച്ചേർത്തു. സ്വന്തം ദേഹത്തെ നബി ﷺക്ക്ദാനം ചെയ്ത ഒരു മഹതിയായിരുന്നു ഖൗലഃ (റ). വളരെ സദ്‌വൃത്തയായ ഒരു മഹതിയായിരുന്നു അവർ. വേറെയും ചില സ്ത്രീകൾ നബി ﷺക്ക് സ്വയം ദാനം ചെയ്തതായി നിവേദനങ്ങൾ വന്നിട്ടുണ്ട്. എങ്കിലും, ഇങ്ങനെ ദാനംചെയ്ത ഒരു സ്ത്രീയുമായി തിരുമേനി ദാമ്പത്യസമ്പർക്കം ഉണ്ടായിട്ടില്ലെന്ന് ഇമാം അസ്ക്വലാനീ (റ) മുതലായവർ പ്രസ്താവിച്ചിരിക്കുന്നു. (كما فى الفتح وغيره)

ആഇശഃ (റ) പ്രസ്താവിച്ചതായി ഇമാം ബുഖാരിയും, മുസ്‌ലിമും (റ) ഇപ്രകാരം നിവേദനം ചെയ്തിരിക്കുന്നു: നബി ﷺക്ക് സ്വന്തം ദേഹത്തെ ദാനം നൽകുന്ന സ്ത്രീകളെക്കുറിച്ച് എനിക്ക് ദ്വേഷ്യം തോന്നാറുണ്ടായിരുന്നു. ഒരു സ്ത്രീ അവളുടെ ദേഹത്തെ ദാനം കൊടുക്കുകയോ?! എന്ന് ഞാൻ പറഞ്ഞിരുന്നു. അങ്ങനെ, ... ترجى من تشاء എന്നുള്ള (അടുത്ത) ക്വുർആൻവചനം അവതരിച്ചപ്പോൾ ഞാൻ പറഞ്ഞുപോയി: ما ارى ربك الا يسارع فى هواك (അങ്ങയുടെ റബ്ബ് അങ്ങയുടെ ഇഷ്ടത്തിൽ ധൃതി കൂട്ടുന്നതായിട്ടല്ലാതെ എനിക്ക് കാണുമാറാകുന്നില്ല!) സ്വന്തം ദേഹത്തെ നബി ﷺക്ക് ദാനം നൽകാൻ ഒരു സ്ത്രീ സന്നദ്ധയാകുന്നത് ആ സ്ത്രീക്ക് തിരുമേനിയുടെ ഭാര്യാപദവി സിദ്ധിക്കുവാനുള്ള അത്യാഗ്രഹംകൊണ്ട് മാത്രമാണെന്ന് അനസ് (റ) തന്റെ മകളോട് പറഞ്ഞതായി ഇമാം ബുഖാരിയും അഹ്മദും (റ) നിവേദനം ചെയ്യുന്നു. വിവാഹം കഴിക്കുന്നതിലും, അടിമസ്ത്രീകളെ ദമ്പതിമാരായി സ്വീകരിക്കുന്നതിലും സത്യവിശ്വാസികൾ വേറെയും പല നിയമങ്ങളും, മര്യാദകളും പാലിക്കേണ്ടതുണ്ട്. നാലിൽ കൂടുതൽ ഭാര്യമാരെ ആർക്കും വിവാഹം കഴിച്ചുകൂടാ, മഹ്ർ കൊടുക്കൽ എല്ലാവർക്കും നിർബന്ധമാണ്. സാക്ഷികൾ വേണം, കൈകാര്യക്കാരൻ– 'വലിയ്യ്– വേണം, ഇങ്ങനെ പലതും. ഇവിടെ അതൊന്നും വിവരിച്ചിട്ടില്ല. ക്വുർആനിലെ മറ്റ് ചില വചനങ്ങളിൽനിന്നും, നബിചര്യയിൽനിന്നും അത് മനസ്സിലാക്കേണ്ടിയിരിക്കുന്നു. 'അവരുടെ ഭാര്യമാരുടെയും വലങ്കൈ ഉടമയാക്കിയവരുടെയും കാര്യത്തിൽ നിയമിച്ചിട്ടുള്ളത് നമുക്കറിയാം. (قد علمنا ما فرضنا) എന്ന് പറഞ്ഞതിന്റെ താൽപര്യം ഇതൊക്കെയാണ്. തുടർന്നുകൊണ്ട് നബി ﷺയെ സംബന്ധിച്ച് വിവാഹവിഷയത്തിൽ ചില പ്രത്യേക നിയമങ്ങളും വിട്ടുവീഴ്ചയും ഏർപ്പെടുത്തുവാനുള്ള കാരണം അല്ലാഹു ചൂണ്ടിക്കാട്ടിയത് നോക്കുക: لكيلا يكون عليك حرج (നിന്റെ മേൽ യാതൊരു വിഷമവും ഉണ്ടാകാതിരിക്കുവാൻ വേണ്ടിയാണ്.) നബി ﷺ തിരുമേനിക്ക് അല്ലാഹുവിങ്കലുള്ള സ്ഥാനപദവി എത്രമാത്രം മഹത്തരമാണെന്ന് ഈ വാക്യത്തിൽനിന്നും, അടുത്ത വചനത്തിൽനിന്നും– അല്ല, ഈ സൂറഃയിലെ പല ആയത്തുകളിൽനിന്നും– ഏറെക്കുറെ ഊഹിക്കാവുന്നതാണ്. അല്ലാഹു പറയുന്നു:–

۞ تُرْجِى مَن تَشَآءُ مِنْهُنَّ وَتُـْٔوِىٓ إِلَيْكَ مَن تَشَآءُ ۖ وَمَنِ ٱبْتَغَيْتَ مِمَّنْ عَزَلْتَ فَلَا جُنَاحَ عَلَيْكَ ۚ ذَٰلِكَ أَدْنَىٰٓ أَن تَقَرَّ أَعْيُنُهُنَّ وَلَا يَحْزَنَّ وَيَرْضَيْنَ بِمَآ ءَاتَيْتَهُنَّ كُلُّهُنَّ

《51》 അവരിൽ [ഭാര്യമാരിൽ] നിന്ന് നീ ഉദ്ദേശിക്കുന്നവരെ പിന്നോട്ട് (മാറ്റി) നിറുത്താം; നീ ഉദ്ദേശിക്കുന്നവരെ നിന്നിലേക്ക് അടുപ്പിച്ചുകൊള്ളുകയും ചെയ്യാം. നീ വിട്ടുനിറുത്തിയവരിൽ ആരെയെങ്കിലും നീ ആവശ്യപ്പെടുന്നതായാലും നിനക്ക് തെറ്റില്ല. അവരുടെ കണ്ണുകൾ കുളിർക്കുവാനും, അവർ വ്യസനിക്കാതിരിക്കുവാനും, നീ അവർക്ക് കൊടുത്തതുകൊണ്ട് അവർ -അവരെല്ലാവരും- തൃപ്തിപ്പെടുവാനും കൂടുതൽ അടുപ്പമായ [സൗകര്യപ്രദമായ]താണത്.

وَٱللَّهُ يَعْلَمُ مَا فِى قُلُوبِكُمْ ۚ وَكَانَ ٱللَّهُ عَلِيمًا حَلِيمًا ﴿٥١﴾

നിങ്ങളുടെ ഹൃദയങ്ങളിലുള്ളതിനെ അല്ലാഹു അറിയുന്നതാകുന്നു. അല്ലാഹു സർവ്വജ്ഞനും, സഹനമുള്ളവനുമാകുന്നു.

---

《51》 تُرْجِي നിനക്ക് പിന്നോട്ട് നിറുത്താം, പിന്തിക്കാം مَنْ تَشَاءُ നീ ഉദ്ദേശിക്കുന്നവരെ مِنْهُنَّ അവരിൽ നിന്ന് وَتُؤْوِي നിനക്ക് അടുപ്പിക്കുകയും ചെയ്യാം, അണപ്പിക്കാം إِلَيْكَ നിങ്കലേക്ക് مَنْ تَشَاءُ നീ ഉദ്ദേശിക്കുന്നവരെ وَمَنِ ഏതൊരാളെ, ആരെയെങ്കിലും ابْتَغَيْتَ നീ ആവശ്യപ്പെട്ടാൽ, നിനക്ക് വേണമെന്നുവെച്ചാൽ مِمَّنْ عَزَلْتَ നീ വിട്ടുനിറുത്തിയ (അകറ്റിവെച്ച)വരിൽ നിന്ന് فَلَا جُنَاحَ എന്നാൽ തെറ്റില്ല عَلَيْكَ നിന്റെ മേൽ ذَٰلِكَ أَدْنَىٰ അത് കൂടുതൽ അടുപ്പം (സൗകര്യം) ഉള്ളതാണ് أَنْ تَقَرَّ കുളിർക്കുവാൻ (സമാധാനിക്കുവാൻ) أَعْيُنُهُنَّ അവരുടെ കണ്ണുകൾ وَلَا يَحْزَنَّ അവർ വ്യസനിക്കാതിരിക്കുവാനും وَيَرْضَيْنَ അവർ തൃപ്തിപ്പെടുവാനും بِمَا آتَيْتَهُنَّ നീ അവർക്ക് കൊടുത്തതുകൊണ്ട് كُلُّهُنَّ അവരെല്ലാവരും وَاللَّهُ يَعْلَمُ അല്ലാഹു അറിയുന്നു مَا فِي قُلُوبِكُمْ നിങ്ങളുടെ ഹൃദയങ്ങളിലുള്ളത് وَكَانَ اللَّهُ അല്ലാഹു ആകുന്നു عَلِيمًا സർവ്വജ്ഞൻ حَلِيمًا സഹനമുള്ളവൻ

---

നബി ﷺ ക്ക് ഇഷ്ടപ്പെട്ടവരുമായി വിവാഹബന്ധം തുടരാം. അല്ലാത്തവരെ വിവാഹമോചനം നൽകി വിടാം. നിലവിലുള്ള ഭാര്യമാർക്കിടയിൽ- ഇന്നിന്ന ദിവസങ്ങളിൽ ഇന്നിന്നവരുടെ കൂടെ താമസിക്കുക എന്ന് ഊഴം നിശ്ചയിക്കാം. ഇതിൽനിന്ന് ഒഴിവാക്കണമെന്ന് തോന്നുന്നവരെ ഒഴിവാക്കുകയും ചെയ്യാം എന്നൊക്കെയാണ് 'നീ ഉദ്ദേശിക്കുന്നവരെ പിന്നോട്ട് മാറ്റി നിർത്തുകയും, ഉദ്ദേശിക്കുന്നവരെ നിന്നിലേക്ക് അടുപ്പിക്കുകയും ചെയ്യാം' എന്ന് പറഞ്ഞതിന്റെ സാരം. ഒന്നിലധികം ഭാര്യമാരുള്ളവർ അവർക്കിടയിൽ താമസത്തിന് സമമായി ഊഴം നിശ്ചയിക്കൽ നിർബന്ധമാണ്. നബി ﷺ യെ സംബന്ധിച്ചിടത്തോളം അത് നിർബന്ധമില്ലെന്നും, യുക്തം

പോലെ ചെയ്യാമെന്നും ഇതിൽനിന്ന് മനസ്സിലാക്കാം. ഇതനുസരിച്ച് തിരുമേനി ചില ഭാര്യ മാരെ ഊഴത്തിന്റെ നിർബന്ധത്തിൽനിന്ന് ഒഴിവാക്കിയെന്നും, പക്ഷേ, അത് പ്രാവർത്തികമാ ക്കാതെ വീണ്ടും ഊഴം പാലിക്കുകതന്നെ ചെയ്തിരുന്നുവെന്നും ബലവത്തായ ഹദീഥുക ളിൽ കാണാവുന്നതാണ്. ഇമാം അഹ്മദ് (റ) മുതലായവർ ഉദ്ധരിച്ച ഒരു ഹദീഥിൽ ആഇശഃ (റ) പറയുന്നു: നബി ﷺ അവിടുത്തെ ഭാര്യമാർക്കിടയിൽ (ദിവസങ്ങൾ) ഭാഗിക്കുകയും, അതിൽ നീതി പാലിക്കുകയും ചെയ്തിരുന്നു. എന്നിട്ടും അവിടുന്ന് ഇങ്ങനെ പറയുമായി രുന്നു: **اللهم هذا فعلى فيما املك فلا تلمنى فيما تملك ولا أملك** (അല്ലാഹുവേ, എന്റെ അധീനത്തിൽപ്പെട്ട കാര്യത്തിലുള്ള എന്റെ പ്രവൃത്തിയാണിത്. നിന്റെ അധീനത്തിലുള്ളതും, എന്റെ അധീന ത്തിലല്ലാത്തതുമായ കാര്യത്തിൽ നീ എന്നെ കുറ്റപ്പെടുത്തരുതേ!)

വിവാഹമോചനം നൽകിയവരെ വീണ്ടും വിവാഹത്തിലേക്ക് മടക്കി എടുക്കുകയും, ഊഴ ത്തിൽനിന്ന് ഒഴിവാക്കിയവർക്ക് വീണ്ടും ഊഴം വകവെച്ചുകൊടുക്കുകയും ചെയ്യുന്നതിന് വിരോ ധമില്ല എന്നാണ് ആയത്തിലെ അടുത്തവാക്യം കാണിക്കുന്നത്. അഥവാ നബി തിരുമേനി ﷺ ക്ക് യുക്തവും, ഹിതവും അനുസരിച്ച് പ്രവർത്തിച്ചുകൊള്ളുവാൻ അല്ലാഹു അനുവാദം നൽകിയിരിക്കുന്നു. അതുകൊണ്ട് ഏതെങ്കിലും ഒരു സ്ത്രീയെ അകറ്റിനിറുത്തിയതിലോ, മറ്റവളെ അടുപ്പിച്ചതിലോ തിരുമേനിയുടെമേൽ ആക്ഷേപത്തിന് വഴിയില്ല. ഇന്നപ്രകാ രമേ ചെയ്യാവൂ എന്ന് നിർബന്ധം നിശ്ചയിച്ചിട്ടില്ലല്ലോ. തിരുമേനിയാണെങ്കിൽ നീതിക്കും മര്യാ ദക്കും എതിരായി ഒന്നും പ്രവർത്തിക്കുന്ന ആളുമല്ല. അപ്പോൾ, ഭാര്യമാരുടെ കാര്യത്തിൽ അവിടുന്ന് സ്വീകരിക്കുന്ന നയങ്ങളെല്ലാം ഔദാര്യപൂർവ്വമായിരിക്കും. തിരുമേനിയുടെ ഭാര്യ മാരാകട്ടെ, ഐഹികസുഖസൗകര്യങ്ങളെക്കാൾ അല്ലാഹുവിന്റെയും, റസൂലിന്റെയും പ്രീതിയെ ലക്ഷ്യമാക്കി നിലകൊള്ളുന്നവരാണ് താനും. ചുരുക്കത്തിൽ, നബി ﷺ ക്ക് മേൽ പ്രസ്താവിച്ച സ്വാതന്ത്ര്യം അല്ലാഹു വിട്ടുകൊടുത്തുകൊണ്ട് അവിടുത്തെ ഭാര്യമാർക്ക് സന്തോഷവും മനസ്സമാധാനവും ഉണ്ടാകുവാനേ അവകാശമുള്ളൂ. അവകാശവാദങ്ങൾ പുറ പ്പെടുവിക്കുവാനോ, അതിന്റെ പേരിൽ വഴക്കും പിണക്കവും ഉണ്ടാക്കുവാനോ പിന്നെ പഴുതു ണ്ടായിരിക്കുന്നതുമല്ല. 'അവരുടെ കണ്ണുകൾ കുളിർക്കുവാനും' (**ذلك أدنى أن تقر**. . . .) എന്ന് തുടങ്ങിയ വാക്യത്തിന്റെ വിവരണത്തിൽ ഇമാം ഇബ്നുജരീർ (റ), ഇബ്നുകഥീർ (റ) മുതലായ പ്രധാന ഖുർആൻ വ്യാഖ്യാതാക്കളെല്ലാം സ്വീകരിച്ചതും, ഖുർആന്റെ വാക്യ ങ്ങളോടും ഹദീഥുകളോടും കൂടുതൽ അനുയോജ്യവുമായ വിവരണമാണ് മുകളിൽ കണ്ട ത്. ഈ വാക്യത്തിന് ചിലർ വേറെ വ്യാഖ്യാനം നൽകിയിട്ടുണ്ടെങ്കിലും അത് ശക്തമായി ത്തോന്നുന്നില്ല.

28 മുതൽ 34 കൂടിയ ആയത്തുകളിൽ നബി ﷺ യുടെ ഭാര്യമാരെക്കുറിച്ച് പലതും പ്രസ്താ വിച്ചു. ഐഹികസുഖങ്ങളെ ഉദ്ദേശിക്കുന്നവർക്ക് നബി ﷺ യെ വിട്ടുപിരിഞ്ഞുപോയിക്കൊള്ളാ മെന്നും, അല്ലാത്തവർ തിരുമേനിയൊന്നിച്ച് അച്ചടക്കത്തോടും അനുസരണയോടുംകൂടി ജീവിക്കണമെന്നും അറിയിച്ചു. അവരുടെ ഉന്നതപദവികളെയും, അവരുടെ കടമകളെയും വിവരിക്കുകയും ചെയ്തു. 50– ാം വചനത്തിൽ നബി ﷺ ക്ക് വിവാഹം ചെയ്യാവുന്ന സ്ത്രീകൾ ഏതെല്ലാമെന്ന് വ്യക്തമാക്കി. തുടർന്ന്കൊണ്ട് ഇഷ്ടപ്പെട്ട ഭാര്യമാരെ സ്വീകരിക്കുവാനും അല്ലാത്തവരെ വിട്ടേക്കുവാനും മറ്റുമുള്ള സ്വാതന്ത്ര്യങ്ങൾ തിരുമേനിക്ക് നൽകുകയും ചെയ്തു. എനി, ഇപ്പോൾ നബി ﷺ യൊന്നിച്ച് നിലവിലുണ്ടായിരിക്കുന്ന ഭാര്യമാരെല്ലാംതന്നെ, പിരി ഞ്ഞുപോകുകയോ, പിരിച്ചുവിടുകയോ ചെയ്യേണ്ടുന്ന ആവശ്യമില്ലാത്തവരും, മരണംവരെ നബി ﷺ യുടെ ഭാര്യമാരായിരിക്കുവാൻ തികച്ചും അർഹരായ ഭാഗ്യവതികളും ആയിരി ക്കുമല്ലോ.

لَّا يَحِلُّ لَكَ ٱلنِّسَآءُ مِنۢ بَعۡدُ وَلَآ أَن تَبَدَّلَ بِهِنَّ مِنۡ أَزۡوَٰجٖ وَلَوۡ أَعۡجَبَكَ حُسۡنُهُنَّ إِلَّا مَا مَلَكَتۡ يَمِينُكَۗ وَكَانَ ٱللَّهُ عَلَىٰ كُلِّ شَيۡءٖ رَّقِيبٗا ﴿٥٢﴾

**﴾52﴿ ശേഷം (ഇനിമേലിൽ) നിനക്ക് സ്ത്രീകൾ [ഭാര്യമാർ] അനുവദനീയമാകുന്നതല്ല; (പുതുതായി) വല്ല ഭാര്യമാരെയും ഇവർക്ക് പകരം സ്വീകരിക്കുകയും പാടില്ല- അവരുടെ നൻമ (അഥവാ സൗന്ദര്യം) നിന്നെ ആശ്ചര്യപ്പെടുത്തിയാലും ശരി; നിന്റെ വലങ്കൈ ഉടമപ്പെടുത്തിയവരൊഴികെ, (അവരെ സ്വീകരിക്കാം.) അല്ലാഹു എല്ലാ കാര്യത്തെക്കുറിച്ചും വീക്ഷിച്ചുകൊണ്ടിരിക്കുന്നവനാകുന്നു.**

﴾52﴿ لَا يَحِلُّ لَكَ നിനക്ക് അനുവദനീയമാകയില്ല النِّسَاءُ സ്ത്രീകൾ (ഭാര്യമാർ) مِنۢ بَعْدُ ശേഷം, പിന്നീട് (മേലിൽ) وَلَا أَن تَبَدَّلَ നീ പകരം സ്വീകരിക്കലും പാടില്ല بِهِنَّ അവർക്ക് ഇവർക്ക് مِنْ أَزْوَاجٍ വല്ല ഭാര്യമാരെയും وَلَوْ أَعْجَبَكَ നിന്നെ ആശ്ചര്യ (കൗതുക)പ്പെടുത്തിയാലും حُسْنُهُنَّ അവരുടെ നന്മ, ഗുണം إِلَّا مَا مَلَكَتْ ഉടമപ്പെടുത്തിയതൊഴികെ يَمِينُكَ നിന്റെ വലങ്കൈ وَكَانَ اللَّهُ അല്ലാഹു ആകുന്നു عَلَىٰ كُلِّ شَيْءٍ എല്ലാ കാര്യത്തെക്കുറിച്ചും رَقِيبًا വീക്ഷിച്ചുകൊണ്ടിരിക്കുന്നവൻ

ഈ വചനം അവതരിക്കുമ്പോൾ തിരുമേനിയുടെ ഭാര്യമാരായി ഒമ്പതുപേരാണ് നിലവിലുണ്ടായിരുന്നത്. ആഇശഃ, ഹഫ്സ്വഃ, ഉമ്മുഹബീബഃ, സൗദഃ, ഉമ്മുസലമഃ, സ്വഫിയ്യഃ, മൈമൂനഃ, സൈനബ്, ജുവൈരിയ്യഃ (റ) എന്നിവരാണവർ. (*) ഇതിന്നുശേഷം നബി ﷺ പുതുതായി വിവാഹം ചെയ്യുകയുണ്ടായിട്ടില്ല. ഒരു ഭാര്യയെ വിവാഹമോചനം ചെയ്തു പകരം പുതിയൊരു ഭാര്യയെ സ്വീകരിക്കലും ഉണ്ടായിട്ടില്ല. ഇബ്റാഹീം എന്ന കുട്ടിയുടെ മാതാവും ഈജിപ്തിൽനിന്ന് സമ്മാനമായി അയച്ചുകൊടുക്കപ്പെട്ട അടിമസ്ത്രീയുമായിരുന്ന മാരിയ്യഃ (റ)യെ തിരുമേനി സ്വീകരിച്ചത് ഈ വചനം അവതരിച്ചതിനുശേഷമായിരുന്നു. അടിമസ്ത്രീകളെ സ്വീകരിക്കുന്നതിന് വിരോധമില്ലെന്ന് പ്രത്യേകം എടുത്തു പറഞ്ഞിട്ടുള്ളതാണല്ലോ.

## വിഭാഗം - 7

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تَدۡخُلُواْ بُيُوتَ ٱلنَّبِيِّ إِلَّآ أَن يُؤۡذَنَ لَكُمۡ إِلَىٰ طَعَامٍ غَيۡرَ نَٰظِرِينَ إِنَىٰهُ

**﴾53﴿ ഹേ, വിശ്വസിച്ചവരേ, നബിയുടെ വീടുകളിൽ വല്ല ഭക്ഷണത്തിലേക്കും (ക്ഷണിച്ചുകൊണ്ട്) നിങ്ങൾക്ക് അനുവാദം കിട്ടിയാലല്ലാതെ നിങ്ങൾ പ്രവേശിക്കരുത്; അതിന്റെ പാകം [വേവ്] നോക്കിക്കൊണ്ടിരിക്കുന്നവരല്ലാത്ത നിലക്ക് (വേണം പ്രവേശിക്കുന്നത്).**

*(*) ഈ ഒമ്പത് പേരെ സംബന്ധിച്ച് കൂടുതൽ വിവരം ഈ സൂറത്തിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ നോക്കുക.*

وَلَـٰكِنۡ إِذَا دُعِيتُمۡ فَٱدۡخُلُواْ فَإِذَا طَعِمۡتُمۡ فَٱنتَشِرُواْ وَلَا مُسۡتَـٔۡنِسِينَ لِحَدِيثٍۚ إِنَّ ذَٰلِكُمۡ كَانَ يُؤۡذِى ٱلنَّبِىَّ فَيَسۡتَحۡىِۦ مِنكُمۡۖ

പക്ഷേ, നിങ്ങൾ ക്ഷണിക്കപ്പെട്ടാൽ നിങ്ങൾ പ്രവേശിച്ചുകൊള്ളുവിൻ; ഭക്ഷണം കഴിച്ചാൽ പിരിഞ്ഞുപോകുകയും ചെയ്യുവിൻ; വല്ല വർത്തമാനത്തിനുമായി നേരംപോക്കിലേർപ്പെട്ടു നില്ക്കാതെയും (ആയിരിക്കണം). (കാരണം) നിശ്ചയമായും അതൊക്കെ, നബിയെ ശല്യപ്പെടുത്തുന്നതാണ്. അപ്പോൾ (അത് തുറന്നുപറയുവാൻ) നിങ്ങളെക്കുറിച്ച് അദ്ദേഹത്തിന് ലജ്ജയായിരിക്കുകയും ചെയ്യും.

وَٱللَّهُ لَا يَسۡتَحۡىِۦ مِنَ ٱلۡحَقِّۚ وَإِذَا سَأَلۡتُمُوهُنَّ مَتَـٰعًا فَسۡـَٔلُوهُنَّ مِن وَرَآءِ حِجَابٍۚ ذَٰلِكُمۡ أَطۡهَرُ لِقُلُوبِكُمۡ وَقُلُوبِهِنَّۚ وَمَا كَانَ لَكُمۡ أَن تُؤۡذُواْ رَسُولَ ٱللَّهِ وَلَآ أَن تَنكِحُوٓاْ أَزۡوَٰجَهُۥ مِنۢ بَعۡدِهِۦٓ أَبَدًاۚ إِنَّ ذَٰلِكُمۡ كَانَ عِندَ ٱللَّهِ عَظِيمًا ﴿٥٣﴾

അല്ലാഹുവാകട്ടെ, യാഥാർത്ഥ്യത്തെക്കുറിച്ച് (തുറന്നു കാട്ടുവാൻ) ലജ്ജ കാണിക്കുകയില്ല. നിങ്ങൾ അവരോട് [നബിമാരുടെ ഭാര്യമാരോട്] വല്ല സാധനവും ചോദിക്കുന്നതായാൽ മറയുടെ പിന്നിൽനിന്ന് ചോദിച്ചുകൊള്ളണം. നിങ്ങളുടെ ഹൃദയങ്ങൾക്കും, അവരുടെ ഹൃദയങ്ങൾക്കും കൂടുതൽ ശുദ്ധമായിട്ടുള്ളതത്രെ അത്. അല്ലാഹുവിന്റെ റസൂലിന് ശല്യമുണ്ടാക്കുവാൻ നിങ്ങൾക്ക് പാടുള്ളതുമല്ല. അദ്ദേഹത്തിന്റെ ശേഷം അദ്ദേഹത്തിന്റെ ഭാര്യമാരെ ഒരിക്കലും നിങ്ങൾ വിവാഹം കഴിപ്പാനും പാടില്ല. നിശ്ചയമായും, അതൊക്കെ അല്ലാഹുവിന്റെ അടുക്കൽ വമ്പിച്ച കാര്യമാകുന്നു.

---

﴾53﴿ يَاأَيُّهَاالَّذِينَ آمَنُوا വിശ്വസിച്ചവരേ ا لَاتَدْخُلُوا നിങ്ങൾ പ്രവേശിക്കരുത് بُيُوتَالنَّبِيِّ നബിയുടെ വീടുകളിൽ إِلاأَنْ يُؤْذَنَ സമ്മതം നൽകപ്പെട്ടാലൊഴികെ لَكُمْ നിങ്ങൾക്ക് إِلَىطَعَامٍ വല്ല ഭക്ഷണത്തിലേക്കും غَيْرَنَاظِرِينَ നോക്കിക്കൊണ്ടിരിക്കുന്നവരല്ലാതെ إِنَاهُ അതിന്റെ പാകം, വേവ് وَلَٰكِنْ പക്ഷേ إِذَادُعِيتُمْ നിങ്ങൾ ക്ഷണിക്കപ്പെട്ടാൽ ا فَادْخُلُوا അപ്പോൾ നിങ്ങൾ പ്രവേശിച്ചുകൊള്ളുവിൻ فَإِذَاطَعِمْتُمْ നിങ്ങൾ ഭക്ഷണം കഴിച്ചാൽ ا فَانْتَشِرُوا നിങ്ങൾ നിരന്നുകൊ

ള്ളുക (പിരിഞ്ഞുപോകുക) وَلَا مُسْتَأْنِسِينَ നേരംപോക്കിലേർപ്പെടാത്തവരായും, (തങ്ങിനിൽക്കാതെയും) لِحَدِيثٍ വല്ല വർത്തമാനത്തിനും إِنَّ ذَٰلِكُمْ നിശ്ചയമായും അത് كَانَ يُؤْذِي ശല്യപ്പെടുത്തുന്നതാകുന്നു النَّبِيَّ നബിയെ فَيَسْتَحْيِي അപ്പോഴദ്ദേഹത്തിന് ലജ്ജയുണ്ടാകും مِنكُمْ നിങ്ങളെക്കുറിച്ച് وَاللَّهُ അല്ലാഹുവാകട്ടെ لَا يَسْتَحْيِي അവൻ ലജ്ജ കാണിക്കയില്ല مِنَ الْحَقِّ യഥാർത്ഥത്തെ (കാര്യത്തെ)ക്കുറിച്ച് وَإِذَا سَأَلْتُمُوهُنَّ നിങ്ങളവരോട് ചോദിക്കുന്നതായാൽ مَتَاعًا വല്ല സാധനവും, ഉപകരണവും فَاسْأَلُوهُنَّ എന്നാലവരോട് ചോദിക്കുവിൻ مِن وَرَاءِ حِجَابٍ മറയുടെ പിന്നിൽനിന്ന് ذَٰلِكُمْ أَطْهَرُ അത് കൂടുതൽ ശുദ്ധമായതാണ്, വെടിപ്പുള്ളതാണ് لِقُلُوبِكُمْ നിങ്ങളുടെ ഹൃദയങ്ങൾക്ക് وَقُلُوبِهِنَّ അവരുടെ ഹൃദയങ്ങൾക്കും وَمَا كَانَ لَكُمْ നിങ്ങൾക്ക് പാടില്ലതാനും أَن تُؤْذُوا നിങ്ങൾ ശല്യപ്പെടുത്തൽ, സൈ്വര്യംകെടുത്തൽ رَسُولَ اللَّهِ അല്ലാഹുവിന്റെ റസൂലിനെ وَلَا أَن تَنكِحُوا നിങ്ങൾ വിവാഹം ചെയ്യലും പാടില്ല أَزْوَاجَهُ അദ്ദേഹത്തിന്റെ ഭാര്യമാരെ مِن بَعْدِهِ അദ്ദേഹത്തിന് ശേഷം أَبَدًا ഒരിക്കലും, എന്നെന്നും إِنَّ ذَٰلِكُمْ നിശ്ചയമായും അത് كَانَ ആകുന്നു عِندَ اللَّهِ അല്ലാഹുവിങ്കൽ عَظِيمًا വമ്പിച്ചത്

---

അനസ് (റ) പ്രസ്താവിച്ചതായി ബുഖാരി -മുസ്‌ലിം മുതലായവർ രേഖപ്പെടുത്തിയിട്ടുള്ള ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാണ്: 'നബി ﷺ സൈനബ് (റ)യെ വിവാഹം കഴിച്ച അവസരത്തിൽ കുറേ ആളുകളെ (സദ്യക്ക്) ക്ഷണിച്ചിരുന്നു. ഭക്ഷണം കഴിച്ച ശേഷം ആളുകൾ വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുകയായി. നബി ﷺ സ്ഥലം വിട്ടെഴുന്നേറ്റു പോകാൻ ശ്രമിച്ചുവെങ്കിലും അവർ എഴുന്നേറ്റ് പോകുന്നില്ല. അങ്ങനെ തിരുമേനി അവിടന്ന് സ്ഥലം വിട്ടുപോയി. ഈ അവസരത്തിൽ ഏതാനും പേർ സ്ഥലം വിട്ടു. മൂന്നുപേർ അവിടെത്തന്നെ ഇരുന്നു. തിരുമേനി (കുറേ കഴിഞ്ഞു മടങ്ങി) വീട്ടിലേക്ക് വന്നപ്പോഴും അവരവിടെ ഇരിക്കുന്നുണ്ടായിരുന്നു. പിന്നീട് അവരും എഴുന്നേറ്റു പോയി. ഈ വിവരം ഞാൻ തിരുമേനിയെ അറിയിച്ചു. അവിടുന്ന് വീട്ടിൽ പ്രവേശിച്ചു. ഞാനും (പതിവ്പോലെ) ഒന്നിച്ച് പ്രവേശിക്കുവാൻ ഉദ്ദേശിച്ചു. നോക്കുമ്പോൾ എനിക്കും തിരുമേനിക്കുമിടയിൽ മറ ഇടപ്പെട്ടിരുന്നു. ഈയവസരത്തിൽ يا أيها الذين أمنوا لا تدخلوا بيوت النبي എന്നുള്ള (ഈ) ആയത്ത് അല്ലാഹു അവതരിപ്പിച്ചു.' നബി ﷺക്ക് സേവനം ചെയ്തുകൊടുക്കുവാൻവേണ്ടി പത്ത് വയസ്സ് പ്രായത്തിൽ മാതാവ് കൂട്ടിക്കൊണ്ടുവന്ന്, തിരുമേനിക്ക് ഏൽപിച്ചുകൊടുത്ത ആളാണ് അനസ് (റ). തിരുമേനിയുടെ വിയോഗംവരേക്കും വിശ്വസ്തനായ ഒരു ഭൃത്യനും, വീട്ടിലെ ഒരംഗവും എന്ന നിലയിൽ അദ്ദേഹം തിരുമേനിയോടൊപ്പം ജീവിച്ചുപോന്നു. എന്നാൽ, പർദ്ദാസമ്പ്രദായം നടപ്പിലായപ്പോൾ അത് അദ്ദേഹത്തിനും ബാധകമായിരുന്നു.

കേവലം ദീർഘമായ ഈ തിരുവചനത്തിൽ, നബി തിരുമേനി ﷺയുടെ സ്ഥാനപദവികളെ മാനിച്ചുകൊണ്ട് സത്യവിശ്വാസികൾ ആചരിക്കേണ്ടുന്ന പല മര്യാദകളെക്കുറിച്ചും അല്ലാഹു പ്രസ്താവിക്കുന്നു. അവയിൽ ഒരു കാര്യം– തിരുമേനിയുടെ ശേഷം അവിടുത്തെ പത്നിമാരെ ആരും വിവാഹം ചെയ്തുകൂടാ എന്നത്– ഒഴിച്ച് മറ്റെല്ലാം തന്നെ, മുസ്‌ലിംകൾ എപ്പോഴും പരസ്പരം ആചരിക്കേണ്ടത് തന്നെയാകുന്നു. തിരുമേനിയുടെ കാര്യത്തിൽ

അവ കൂടുതൽ കർശനമായി സ്വീകരിക്കപ്പെടേണ്ടതുണ്ട് താനും. തിരുമേനിയുടെ വീടുകളിൽ, അഥവാ അവിടുത്തെ ഭാര്യമാർ നിവസിക്കുന്ന വീടുകളിൽ, പ്രവേശനത്തിനുള്ള അനുവാദം കിട്ടിയാലല്ലാതെ ആർക്കും ഇനിമേലിൽ പ്രവേശിക്കാൻ പാടില്ല എന്ന് ഈ വചനം പ്രഖ്യാപിക്കുന്നു. (അനുവാദം ചോദിക്കുന്ന രൂപം, അതിന്റെ ആവശ്യകത, അനുവാദം കൂടാതെ പ്രവേശിക്കുന്ന വീടുകൾ ആദിയായവയെക്കുറിച്ച് സൂറത്തുന്നൂറിൽ വിശദീകരിച്ചു പറഞ്ഞിട്ടുള്ളതാണ്.) അനധികൃതമായി അന്യവീടുകളിൽ പ്രവേശിക്കുന്നതായാൽ നേരിടുവാനിടയുള്ള ദോഷങ്ങളെക്കുറിച്ച് ആർക്കും ഊഹിച്ചറിയാമല്ലോ. സദ്യ വേളകളിലാവട്ടെ, അല്ലാത്തപ്പോഴാകട്ടെ, ക്ഷണിക്കപ്പെടാതെ ചെന്നു ഭക്ഷണത്തിൽചെന്ന് പങ്കെടുക്കുന്നതും, ക്ഷണിക്കപ്പെട്ടാൽതന്നെയും വീട്ടിൽചെല്ലുമ്പോൾ അനുമതികൂടാതെ പ്രവേശിക്കുന്നതും പാടില്ലാത്തതാണ്. ഭക്ഷണം പാകമാകുന്നത്– തയ്യാറാകുന്നത്– നോക്കിക്കാത്തുകൊണ്ടിരിക്കുന്നതും ഉചിതമല്ല. ഇതും വീട്ടുകാർക്ക് പല നിലക്കും ശല്യമായി അനുഭവപ്പെടും. അതുകൊണ്ട് മുൻകൂട്ടിച്ചെന്നു കാത്തിരിക്കാൻ ഇടവരാതെ യഥാസമയത്ത് മാത്രം ചെന്നു ചേരേണ്ടതാകുന്നു. ക്ഷണിക്കപ്പെട്ടവർമാത്രം ചെല്ലുക, ഭക്ഷണം കഴിഞ്ഞാലുടൻ സ്ഥലം വിട്ടുപോരുക, പിന്നീടവിടെ ചുറ്റിപ്പറ്റി നിൽക്കാതിരിക്കുക, ഇതെല്ലാം പ്രത്യേകം ഗൗനിക്കേണ്ടതുണ്ട്. ക്ഷണിക്കപ്പെടാതെ സദ്യവട്ടങ്ങളിലും, ഭക്ഷണവേളയിലും കടന്നുചെല്ലുന്ന സമ്പ്രദായം കേവലം നിന്ദ്യവും അന്യായവും കൂടിയാണ്. ക്ഷണിക്കപ്പെട്ടവൻ ക്ഷണം നിരസിക്കുന്നതും ശരിയല്ല. ഇത്തരം പല കാര്യങ്ങളെക്കുറിച്ചും ഹദീഥിൽ കൂടുതൽ വിശദീകരിച്ചുകാണാം. ദീർഘിച്ചുപോകുമെന്ന് കരുതി വിട്ടുകളയുകയാണ്.

ഇതെല്ലാം കേവലം നിസ്സാരകാര്യങ്ങളല്ലേ, ഇത്ര ഗൗരവത്തോടെ അവ എടുത്തുപറയേണ്ടതുണ്ടോ? എന്നൊക്കെ പലരും ധരിച്ചേക്കാം. അല്ല, ഇക്കാലത്ത് പലരുടെ വാക്കിലും പ്രവൃത്തിയിലും പ്രത്യക്ഷത്തിൽതന്നെ ആ നില പ്രകടമാകാറുമുണ്ട്. ഇവർക്കുള്ള മറുപടിയത്രെ അല്ലാഹു പറഞ്ഞത്: 'നിശ്ചയമായും അതൊക്കെ നബിയെ ശല്യപ്പെടുത്തുന്നതാകുന്നു. അത് തുറന്ന് പറയുവാൻ അദ്ദേഹത്തിന് ലജ്ജയുണ്ടായേക്കാം. അല്ലാഹുവാകട്ടെ, യഥാർത്ഥത്തെക്കുറിച്ച് ലജ്ജ കാണിക്കയില്ല. (... ان ذلكم كان يؤذى النبي) നബി ﷺയെ ശല്യപ്പെടുത്തുന്നത് പ്രത്യേകിച്ചും, സത്യവിശ്വാസികൾക്ക് ശല്യം ഉണ്ടാക്കുന്നത് പൊതുവിലും അല്ലാഹുവിങ്കൽ എത്രമാത്രം ആക്ഷേപകരമാണെന്ന് ഇതേ വചനത്തിലെ തുടർന്നുള്ള വാക്യങ്ങളും, താഴെ വരുന്ന 57– 59 എന്നീ വചനങ്ങളും മറ്റും പരിശോധിച്ചാലറിയാവുന്നതാണ്. ഒരാൾക്ക് മറ്റൊരാളെക്കൊണ്ട് ഏതെങ്കിലും തരത്തിൽ ശല്യം ഉണ്ടാവാൻ പാടില്ല. നബി ﷺയെ ശല്യപ്പെടുത്തുന്നത് മറ്റാരെ ശല്യപ്പെടുത്തുന്നതിനെക്കാളും ഭയങ്കരമാണ്. അന്യന്റെ പെരുമാറ്റത്തിൽ ഏർപ്പെടുന്ന സ്വൈര്യക്കേടിനെക്കുറിച്ച് തുറന്നുപറയുവാൻ മാന്യൻമാരായ ആളുകൾ മടിച്ചേക്കുക സ്വാഭാവികമാണ്. അത് മറ്റുള്ളവർ കണ്ടറിയേണ്ടതാണ്, കണ്ടറിയാത്തവരെ അത് ഓർമിപ്പിക്കുന്നത് ആവശ്യവുമാണ് എന്നിങ്ങനെ പലതും ഈ വാക്യത്തിൽ നിന്ന് മനസ്സിലാക്കുവാൻ കഴിയും.നബി ﷺയുടെ ഭാര്യമാരോട് വല്ല സാധനവും ആവശ്യപ്പെടേണ്ടതുണ്ടാകുമ്പോൾ അത് മറയുടെ പിന്നിൽ നിന്ന് ചോദിക്കണം, അഥവാ അകത്ത് കടന്നുചെന്നും മുഖത്തോട് മുഖമായും അവരോട് സംസാരിച്ചുകൂടാ. ഇതാണ് ആയത്തിലെ മറ്റൊരു കൽപന. ഇതിന് രണ്ട് കാരണവും അല്ലാഹു പറയുന്നു: ഇരുകൂട്ടരുടെയും ഹൃദയങ്ങളുടെ നിഷ്കളങ്കതക്കും, ശുദ്ധതക്കും അതാണ് അനുയോജ്യമായത്; തിരുമേനിയുടെ ഭാര്യമാരുടെ അന്തസ്സിനും, മാന്യതക്കും നിരക്കാത്ത പെരുമാറ്റം തിരുമേനിയെ ശല്യപ്പെടുത്തലുമാണ്. ഇതാണെങ്കിൽ മഹാപാപവും! നബി ﷺയുടെ ഭാര്യമാരെ സംബന്ധിച്ച് മാത്രമല്ല, അന്യസ്ത്രീകളെ സംബന്ധിച്ച് പൊതുവിൽ ആചരിക്കേണ്ടുന്ന ഒരു മര്യാദയാണിത്. മാന്യതയിലും ശ്രേഷ്ഠതയിലും ഉന്നത നിലവാരത്തി

ലുള്ളവരാകുമ്പോൾ വിശേഷിച്ചും.

നബി ﷺ യുടെ ഭാര്യമാരിൽ പർദ്ദ നടപ്പാക്കിയാൽ കൊള്ളാമെന്ന് ഉമർ (റ) ആഗ്രഹിച്ചിരുന്നതായും, ഉമർ (റ)ന്റെ അഭിപ്രായം ശരിവെച്ചുകൊണ്ട് അവതരിച്ച ചില ക്വുർആൻ വചനങ്ങളിൽ ഈ ആയത്തും ഉൾപ്പെടുന്നതായും ഹദീഥുകളിൽ കാണാം. പക്ഷേ, വഹ്‌യ് ലഭിക്കാത്ത സ്ഥിതിക്ക് നബി ﷺ അത് നടപ്പിലാക്കാൻ മുമ്പോട്ട് വന്നതുമില്ല. തിരുമേനി സ്വന്തം ഇഷ്ടപ്രകാരം ഒന്നും കൽപിക്കുകയില്ലല്ലോ. (وما ينطق عن الهوى) അനസ് (റ) ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: 'റസൂൽ തിരുമേനി ﷺ യോട് ഉമർ (റ) പറയുകയുണ്ടായി: റസൂലേ, അങ്ങയുടെ അടുക്കൽ നല്ല മനുഷ്യരും, ചീത്ത മനുഷ്യരും പ്രവേശിച്ചുകൊണ്ടിരിക്കും. അതുകൊണ്ട് സത്യവിശ്വാസികളുടെ മാതാക്കളോട് (അങ്ങയുടെ ഭാര്യമാരോട്) പർദ്ദ സ്വീകരിക്കുവാൻ അങ്ങുന്ന് കൽപിച്ചിരുന്നുവെങ്കിൽ?!' അങ്ങനെ, ഹിജ്റഃ അഞ്ചാംകൊല്ലം ദുൽക്വഅ്ദഃ മാസത്തിൽ ജഹ്ശിന്റെ മകൾ സൈനബിനെ നബി ﷺ വിവാഹം കഴിച്ച ആ വിവാഹസദ്യ കഴിഞ്ഞ രാവിലെ പർദ്ദയുടെ ഈ വചനം അവതരിച്ചു. (ബു; മു. മുതലായവർ) അനസ് (റ)ന്റെ ഈ പ്രസ്താവനയും, അൽപം മുമ്പ് ഉദ്ധരിച്ച പ്രസ്താവനയും പരസ്പരം പിൻബലം നൽകുന്നവയാകുന്നു. നബി ﷺ യുടെ വീട്ടിൽ ചെല്ലുമ്പോൾ അനുഷ്ഠിക്കേണ്ടുന്ന മര്യാദകളെ സംബന്ധിച്ചുള്ള കൽപനകൾ അവതരിക്കുവാൻ പല നിലക്കും യോജിച്ച ഒരു സന്ദർഭത്തിലാണ് ഇതിന്റെ അവതരണമുണ്ടായതെന്ന് അവയിൽ നിന്ന് ഗ്രഹിക്കാം.

ഒരു ഹദീഥിൽ നബി ﷺ പറയുന്നു: **إنما جعل الاستئذان من أجل البصر** (പ്രവേശനത്തിന് സമ്മതം ചോദിക്കുവാൻ നിശ്ചയിച്ചിട്ടുള്ളത്തന്നെ കണ്ണിന്റെ -നോട്ടത്തിന്റെ- കാരണത്താലാകുന്നു- ബു; മു.) മറ്റൊരു നബി വചനം അബൂഹുറയ്റഃ (റ) ഇപ്രകാരം നിവേദനം ചെയ്യുന്നു: 'കണ്ണുകളുടെ വ്യഭിചാരം നോട്ടമാണ്, ചെവികളുടെ വ്യഭിചാരം കേൾക്കാൻ ശ്രമിക്കലാണ്, നാവിന്റെ വ്യഭിചാരം സംസാരിക്കലാണ്, കയ്യിന്റെ വ്യഭിചാരം സ്പർശിക്കലാണ്, കാലിന്റെ വ്യഭിചാരം കാലടിവെക്കലാണ്- നടന്നുചെല്ലലാണ്-, ഹൃദയം ഇച്ഛിക്കുകയും മോഹിക്കുകയും ചെയ്യുന്നു; ജനനേന്ദ്രിയം അതിനെ യഥാർത്ഥമാക്കുകയോ കളവാക്കുകയോ ചെയ്യും.' (ബു; മു.)

റസൂൽ തിരുമേനി ﷺ യുടെ കാലശേഷം, അവിടുത്തെ ഭാര്യയായിരുന്ന ഒരാളെയും ആർക്കും തീരെ വിവാഹം ചെയ്യാൻ പാടില്ല എന്നാണ് ആയത്തിൽ അവസാനമായി പ്രസ്താവിച്ചത്. തിരുമേനിയുടെ ഭാര്യമാർ സത്യവിശ്വാസികളുടെ മാതാക്കളാണെന്ന് 6- ാം വചനത്തിൽ പറഞ്ഞുവല്ലോ. അപ്പോൾ മാതാക്കളെ വിവാഹം ചെയ്യാൻ പാടില്ലെന്നപോലെ അവരെയും വിവാഹം ചെയ്തുകൂടാത്തതാണ്. നിലവിലുള്ള ഒമ്പത് ഭാര്യമാർക്ക് പുറമെ എനി മറ്റാരെയും വിവാഹം ചെയ്യരുതെന്ന് നബി ﷺ യെ വിലക്കിയതുപോലെ, പ്രസ്തുത ഭാര്യമാർ നബി ﷺ യുടെ ശേഷം വേറെ ഭർത്താക്കളെ സ്വീകരിക്കുന്നതും ഇതുമൂലം തടയപ്പെട്ടിരിക്കുകയാണ്. ഇതെല്ലാം നബി ﷺ യുടെ ഉന്നതസ്ഥാനത്തെയും, അവിടുത്തെ പത്നിമാരോട് സത്യവിശ്വാസികൾ ബഹുമാനപൂർവ്വം പെരുമാറേണ്ടുന്നതിന്റെ ആവശ്യകതയും കുറിക്കുന്നു. 'നിശ്ചയമായും അത് അല്ലാഹുവിന്റെ അടുക്കൽ വമ്പിച്ച കാര്യമാണ്' (**ان ذلكم كان عند الله عظيما**) എന്നുള്ള സമാപനവാക്യം മനസ്സിരുത്തി ആലോചിച്ചുനോക്കുക!

പ്രത്യക്ഷത്തിൽ അച്ചടക്കമര്യാദയും, നിയമങ്ങളും പാലിക്കുന്നവരിൽതന്നെ, ദുർവിചാരക്കാരും, കളങ്കഹൃദയൻമാരും ഉണ്ടായേക്കാം, നേരെമറിച്ച് സദുദ്ദേശവും, ശുദ്ധഹൃദയവും ഉള്ളവർക്ക് ചിലപ്പോൾ നിയമാതിർത്തികൾ കൃത്യമായി പാലിക്കാൻ കഴിയാതെയും വന്നേക്കാം. എന്നാൽ ഓരോരുത്തരുടെയും ഉള്ളുകള്ളികളെല്ലാം അല്ലാഹു അറിയുമെന്നും, അതതിന് തക്ക നടപടികൾ അവൻ എടുത്തുകൊള്ളുമെന്നും അടുത്ത വചനത്തിൽ ചൂണ്ടിക്കാ

ട്ടുന്നു. തുടർന്നുകൊണ്ട് പർദ്ദ ആചരിക്കണമെന്ന നിയമത്തിൽനിന്ന് ഒഴിവാക്കപ്പെട്ടിട്ടുള്ളവരെക്കുറിച്ച് പ്രസ്താവിക്കുകയും ചെയ്യുന്നു.

إِن تُبْدُواْ شَيْـًٔا أَوْ تُخْفُوهُ فَإِنَّ ٱللَّهَ كَانَ بِكُلِّ شَىْءٍ عَلِيمًا ﴿٥٤﴾

**﴾54﴿ നിങ്ങൾ വല്ലകാര്യവും വെളിവാക്കുകയോ, അല്ലെങ്കിൽ മറച്ചുവെക്കുകയോ ചെയ്യുന്നപക്ഷം, അല്ലാഹു എല്ലാകാര്യത്തെപ്പറ്റിയും അറിയുന്നവനാകുന്നു.**

﴾54﴿ إِن تُبْدُوا നിങ്ങൾ വെളിവാക്കുന്ന പക്ഷം شَيْئًا വല്ല കാര്യവും أَوْ تُخْفُوهُ അല്ലെങ്കിലത് മറച്ചുവെക്കുന്നതായാൽ فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു كَانَ ആകുന്നു بِكُلِّ شَيْءٍ എല്ലാ കാര്യത്തെപ്പറ്റിയും عَلِيمًا അറിയുന്നവൻ

لَّا جُنَاحَ عَلَيْهِنَّ فِىٓ ءَابَآئِهِنَّ وَلَآ أَبْنَآئِهِنَّ وَلَآ إِخْوَٰنِهِنَّ وَلَآ أَبْنَآءِ إِخْوَٰنِهِنَّ وَلَآ أَبْنَآءِ أَخَوَٰتِهِنَّ وَلَا نِسَآئِهِنَّ وَلَا مَا مَلَكَتْ أَيْمَـٰنُهُنَّ ۗ وَٱتَّقِينَ ٱللَّهَ ۚ

**﴾55﴿ തങ്ങളുടെ പിതാക്കളിലാകട്ടെ, പുത്രൻമാരിലാകട്ടെ, സഹോദരൻമാരിലാകട്ടെ, സഹോദരൻമാരുടെ പുത്രന്മാരിലാകട്ടെ, സഹോദരിമാരുടെ പുത്രൻമാരിലാകട്ടെ, തങ്ങളുടെ സ്ത്രീകളിലാകട്ടെ, തങ്ങളുടെ വലങ്കൈകൾ ഉടമപ്പെടുത്തിയവരിലാകട്ടെ (ഒന്നും തന്നെ) അവരുടെമേൽ യാതൊരു കുറ്റവുമില്ല. (നബിമാരുടെ പത്നിമാരേ,) നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ!**

إِنَّ ٱللَّهَ كَانَ عَلَىٰ كُلِّ شَىْءٍ شَهِيدًا ﴿٥٥﴾

**നിശ്ചയമായും അല്ലാഹു എല്ലാ കാര്യത്തിന്റെമേലും സാക്ഷ്യംവഹിക്കുന്നവനാകുന്നു.**

﴾55﴿ لا جُنَاحَ തെറ്റില്ല عَلَيْهِنَّ അവരുടെമേൽ فِي آبَائِهِنَّ അവരുടെ പിതാക്കളിൽ وَلا أَبْنَائِهِنَّ അവരുടെ പുത്രൻമാരിലുമില്ല وَلا إِخْوَانِهِنَّ അവരുടെ സഹോദരൻമാരിലുമില്ല وَلا أَبْنَاءِ إِخْوَانِهِنَّ അവരുടെ സഹോദരപുത്രൻമാരിലുമില്ല وَلا أَبْنَاءِ أَخَوَاتِهِنَّ അവരുടെ സഹോദരീ പുത്രൻമാരിലുമില്ല وَلا نِسَائِهِنَّ അവരുടെ സ്ത്രീകളിലുമില്ല وَلا مَا مَلَكَتْ ഉടമപ്പെടുത്തിയവരിലുമില്ല أَيْمَانُهُنَّ അവരുടെ വലങ്കൈകൾ وَاتَّقِينَ നിങ്ങൾ സൂക്ഷിച്ചുകൊള്ളുവിൻ, ഭയഭക്തി കാണിക്കുവിൻ اللَّهَ അല്ലാഹുവിനെ, അല്ലാഹുവിനോട് إِنَّ اللَّهَ നിശ്ചയ

മായും അല്ലാഹു كَانَ ആകുന്നു عَلَىٰ كُلِّ شَيْءٍ എല്ലാ കാര്യത്തിന്റെമേലും شَهِيدًا സാക്ഷ്യം വഹിക്കുന്നവൻ, സന്നദ്ധൻ

---

ഏഴ് കൂട്ടരെയാണ് ഇവിടെ ഒഴിവാക്കപ്പെട്ടിട്ടുള്ളത്. നബി ﷺ യുടെ ഭാര്യമാരല്ലാത്ത ഇതരസ്ത്രീകളുടെ പർദ്ദാനിയമത്തിലും ഈ ഏഴ് കൂട്ടർ ഒഴിവാക്കപ്പെട്ടവർതന്നെ. കൂടുതൽ അടുത്ത കുടുംബങ്ങളെക്കുറിച്ചാണ് ഇവിടെ പ്രസ്താവിച്ചത്. അമ്മാവൻമാരും, പിതൃവ്യൻമാരും മറ്റുചിലരും ഇക്കൂട്ടത്തിൽ ഉൾപ്പെടുമെന്നും, 'തങ്ങളുടെ സ്ത്രീകൾ' (نسائهن) എന്ന് പറഞ്ഞതിന്റെ താൽപര്യം മുസ്‌ലിംസ്ത്രീകൾ എന്നാണെന്നും, വിമതസ്ഥരായ സ്ത്രീകളിലും പർദ്ദാനിയമം ആചരിക്കണമെന്നും മറ്റും സൂറത്തുന്നൂറിൽ വേണ്ടതുപോലെ നാം വിവരിച്ചുകഴിഞ്ഞതാകുന്നു. (സൂ: നൂർ 31-ാം വചനവും വിവരണവും നോക്കുക.)

إِنَّ ٱللَّهَ وَمَلَٰٓئِكَتَهُۥ يُصَلُّونَ عَلَى ٱلنَّبِيِّ ۚ يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ صَلُّوا۟ عَلَيْهِ وَسَلِّمُوا۟ تَسْلِيمًا ﴿٥٦﴾

**﴾56﴿ നിശ്ചയമായും, അല്ലാഹുവും, അവന്റെ മലക്കുകളും നബിയുടെമേൽ 'സ്വലാത്ത്' [അനുഗ്രഹം] നേരുന്നു. ഹേ, വിശ്വസിച്ചവരേ, അദ്ദേഹത്തിന്റെ മേൽ നിങ്ങൾ 'സ്വലാത്ത്' [അനുഗ്രഹം] നേരുകയും, (ശരിയാംവണ്ണം) 'സലാം' [ശാന്തി] നേരുകയും ചെയ്യുവിൻ.**

---

﴾56﴿ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു وَمَلَائِكَتَهُ അവന്റെ മലക്കുകളും يُصَلُّونَ അവർ അനുഗ്രഹം നേരുന്നു, സ്വലാത്ത് ചെയ്യുന്നു عَلَى النَّبِيِّ നബിയുടെമേൽ يَا أَيُّهَا الَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ صَلُّوا നിങ്ങൾ അനുഗ്രഹം നേരുവിൻ عَلَيْهِ അദ്ദേഹത്തിന്റെമേൽ وَسَلِّمُوا നിങ്ങൾ സലാം നേരുകയും ചെയ്യുവിൻ تَسْلِيمًا (ശരിയാംവണ്ണമുള്ള) ഒരു സലാം നേരൽ

---

صلاة ('സ്വലാത്ത്') എന്ന വാക്കിന് 'അനുഗ്രഹം, ആശീർവാദം, പ്രാർത്ഥന എന്നൊക്കെ അർത്ഥം വരും. سلام ('സലാം') എന്ന വാക്കിന് 'ശാന്തി, സമാധാനം, രക്ഷ' എന്നിങ്ങനെയും അർത്ഥം വരും. അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം 'സ്വലാത്ത്' കൊണ്ടുദ്ദേശ്യം അവന്റെ അനുഗ്രഹവും കാരുണ്യവും കൊടുത്തരുളുക എന്നത്രെ. മലക്കുകളെ സംബന്ധിച്ചാകുമ്പോൾ പാപമോചനത്തിനും നന്മക്കും വേണ്ടി പ്രാർത്ഥിക്കുക എന്നും, സത്യവിശ്വാസികളെ സംബന്ധിച്ചാകുമ്പോൾ അനുഗ്രഹത്തിനും നന്മക്കുംവേണ്ടി പ്രാർത്ഥിക്കുക എന്നും, ഉദ്ദേശ്യമായിരിക്കും. ഇതുപോലെത്തന്നെ, അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം 'സലാമിന്റെ ഉദ്ദേശ്യം സമാധാനവും, ശാന്തിയും, രക്ഷയും നൽകുക എന്നും, നമ്മെ സംബന്ധിച്ചിടത്തോളം അതിനായി പ്രാർത്ഥിക്കുക എന്നും താൽപര്യമാകുന്നു. നബി ﷺ യുടെ പേരിൽ 'സ്വലാത്ത്' ചെല്ലുക, അഥവാ അനുഗ്രഹം നേരുക എന്ന് പറയുന്നതിന്റെയും, 'സലാം' ചൊല്ലുക അഥവാ ശാന്തി- അല്ലെങ്കിൽ സമാധാനം -നേരുക എന്ന് പറയുന്നതിന്റെയും ഉദ്ദേശ്യം ഇതിൽനിന്ന് വ്യക്തമാണല്ലോ. നബി ﷺ യുടെ പേരിൽ 'സ്വലാത്തും സലാമും' നേരുന്നതിന്റെ പ്രാധാന്യം ഈ തിരുവചനത്തിൽനിന്ന് ഗ്രഹിക്കാം. നബി ﷺ ക്ക് അല്ലാഹുവിൽനിന്ന് ലഭിക്കുന്ന എല്ലാ അനുഗ്രഹങ്ങളും അവിടുത്തെ സമുദായത്തിന് കൂടി

ലഭിക്കുന്ന ഭാഗ്യമായിരിക്കുന്നതാണ്.

നബി ﷺ പറഞ്ഞതായി അലി (റ) നിവേദനം ചെയ്യുന്നു: 'യാതൊരുവന്റെ അടുക്കൽവെച്ച് എന്നെക്കുറിച്ച് പ്രസ്താവിക്കപ്പെടുമ്പോൾ അവൻ എന്റെമേൽ 'സ്വലാത്ത്' നേർന്നില്ലയോ അവനത്രെ ലുബ്ധൻ. (തി.) മറ്റൊരു നബിവചനം ഇബ്നുമസ്ഊദ് (റ) ഉദ്ധരിക്കുന്നു: 'ജനങ്ങളിൽ വെച്ച് ക്വിയാമത്ത് നാളിൽ എന്നോട് ഏറ്റവും ബന്ധപ്പെട്ടവൻ, അവരിൽവെച്ച് എന്റെമേൽ കൂടുതൽ 'സ്വലാത്ത്' നടത്തുന്നവനാകുന്നു.' (തി.) തിരുമേനി പറഞ്ഞുകേട്ട തായി അബ്ദുല്ലാഹിബ്നു അംറും (റ) അബൂഹുറയ്റഃ (റ)യും ഉദ്ധരിക്കുന്നു: 'എന്റെമേൽ ആരെങ്കിലും ഒരു പ്രാവശ്യം 'സ്വലാത്ത്' നേർന്നാൽ, അല്ലാഹു അവന്റെമേൽ അതിന് പത്തു പ്രാവശ്യം സ്വലാത്ത് നേരുന്നതാണ്.' (മു.)

إِنَّ ٱلَّذِينَ يُؤْذُونَ ٱللَّهَ وَرَسُولَهُۥ لَعَنَهُمُ ٱللَّهُ فِى ٱلدُّنْيَا وَٱلْـَٔاخِرَةِ وَأَعَدَّ لَهُمْ عَذَابًا مُّهِينًا ﴿٥٧﴾

**﴾57﴿ അല്ലാഹുവിനെയും, അവന്റെ റസൂലിനെയും യാതൊരുകൂട്ടർ ശല്യപ്പെടുത്തുന്നുവോ അവരെ, നിശ്ചയമായും അല്ലാഹു ഇഹത്തിലും പരത്തിലും ശപിക്കുന്നതാണ്. അവർക്ക് നിന്ദ്യകരമായ ശിക്ഷ അവൻ ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു.**

وَٱلَّذِينَ يُؤْذُونَ ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ بِغَيْرِ مَا ٱكْتَسَبُوا۟ فَقَدِ ٱحْتَمَلُوا۟ بُهْتَٰنًا وَإِثْمًا مُّبِينًا ﴿٥٨﴾

**﴾58﴿ സത്യവിശ്വാസികളെയും, സത്യവിശ്വാസിനികളെയും -അവർ പ്രവർത്തിച്ചതല്ലാത്തതിന്റെപേരിൽ- ശല്യപ്പെടുത്തുന്നവരാകട്ടെ, അവർ അപരാധവും, പ്രത്യക്ഷമായ കുറ്റവും (സ്വയം) ഏറ്റെടുത്ത് കഴിഞ്ഞിരിക്കയാണ്.**

---

﴾57﴿ إِنَّ നിശ്ചയമായും الَّذِينَ يُؤْذُونَ اللهَ അല്ലാഹുവിനെ ശല്യപ്പെടുത്തുന്നവർ وَرَسُولَهُ അവന്റെ റസൂലിനെയും لَعَنَهُمُ اللهُ അല്ലാഹു അവരെ ശപിക്കുന്നതാണ്, ശപിച്ചിരിക്കുന്നു فِي الدُّنْيَا ഇഹത്തിലും وَالآخِرَةِ പരത്തിലും وَأَعَدَّ لَهُمْ അവർക്കവൻ ഒരുക്കുകയും ചെയ്തിരിക്കുന്നു عَذَابًا مُهِينًا നിന്ദ്യകരമായ ശിക്ഷ ﴾58﴿ وَالَّذِينَ يُؤْذُونَ ശല്യപ്പെടുത്തുന്നവർ الْمُؤْمِنِينَ സത്യവിശ്വാസികളെ وَالْمُؤْمِنَاتِ സത്യവിശ്വാസിനികളെയും بِغَيْرِ مَا യാതൊന്നല്ലാത്തതിന്റെ പേരിൽ اكْتَسَبُوا അവർ പ്രവർത്തിച്ചിട്ടുള്ള فَقَدِ احْتَمَلُوا എന്നാൽ തീർച്ചയായും അവർ ഏറ്റെടുത്തു, സ്വയം പേറി بُهْتَانًا അപരാധം, കള്ളാരോപണം, നുണ وَإِثْمًا പാപവും, കുറ്റവും مُبِينًا പ്രത്യക്ഷമായ, സ്പഷ്ടമായ

അല്ലാഹുവിന്റെ ഉൽകൃഷ്ട ഗുണങ്ങൾക്കോ, ശക്തിമഹാത്മ്യത്തിനോ, അധികാരാവകാശങ്ങൾക്കോ അനുയോജ്യമല്ലാത്തതും, അവയെ അവഗണിക്കുന്നതുമായ എല്ലാ പ്രസ്താവനകളും പ്രവർത്തനങ്ങളും അല്ലാഹുവിനെ ശല്യപ്പെടുത്തുന്നവയാണെന്ന് മൊത്തത്തിൽ പറയാം. അല്ലാഹു പ്രസ്താവിക്കുന്നതായി നബി ﷺ ഉദ്ധരിച്ചിട്ടുള്ള രണ്ട് തിരുവചനങ്ങളിൽ നിന്ന് ഇത് മനസ്സിലാക്കാം:

1. 'അല്ലാഹു പറയുന്നു: ആദമിന്റെ പുത്രൻ എന്നെ വ്യാജമാക്കി: അവന് അത് പാടില്ലായിരുന്നു. അവൻ എന്നെക്കുറിച്ച് പഴി പറഞ്ഞു; അതും അവന് പാടില്ലായിരുന്നു. അവൻ എന്നെ വ്യാജമാക്കിയെന്ന് പറഞ്ഞത് അവന്റെ ഈ വാക്കാണ്: 'എന്നെ ആദ്യം സൃഷ്ടിച്ചതുപോലെ അവൻ– അല്ലാഹു– എന്നെ വീണ്ടും സൃഷ്ടിക്കുന്നതല്ലതന്നെ.' എന്നെ പഴി പറഞ്ഞതാകട്ടെ, 'എനിക്ക് സന്താനമുണ്ടെന്ന്' അവൻ പറഞ്ഞതാണ്. ഒരു ഇണയെയോ, സന്താനത്തെയോ സ്വീകരിക്കുന്നതിൽനിന്ന് ഞാൻ മഹാ പരിശുദ്ധനുമത്രെ!' (ബു)

2. അല്ലാഹു പറയുന്നു: ആദമിന്റെ പുത്രൻ എന്നെ ശല്യപ്പെടുത്തുന്നു. (അതായത്) അവൻ കാലത്ത് ചീത്ത പറയുന്നു. ഞാനത്രെ കാലം. രാത്രിയെയും, പകലിനെയും ഞാൻ കൈകാര്യം ചെയ്തുകൊണ്ടിരിക്കുകയാണ്. (*) (ബു; മു.) ഈ ഹദീഥുകൾ മുമ്പിൽ വെച്ചുകൊണ്ട് പരിശോധിച്ചാൽ, ഇന്ന് പലരിൽനിന്നും സാധാരണ കേൾക്കാറുള്ള 'പ്രകൃതി വഞ്ചിച്ചു; കാലം ചതിച്ചു' മുതലായ വാക്കുകൾ അബദ്ധം നിറഞ്ഞവയാണെന്ന് കാണാം.

നബി തിരുമേനി ﷺയുടെ സ്ഥാനപദവികൾക്ക് നിരക്കാത്തതും, അവിടുത്തെ തരം താഴ്ത്തിക്കാട്ടുന്നതുമായ എല്ലാ പ്രസ്താവനകളും, പ്രവർത്തനങ്ങളും നബിയെ ശല്യപ്പെടുത്തുന്നവതന്നെ. തിരുമേനിയെ പരിഹസിക്കുക, അവിടുത്തെ ചര്യകളെയോ, പ്രവൃത്തികളെയോ പുച്ഛിക്കുക, അല്ലെങ്കിൽ വിമർശിക്കുക മുതലായവയെല്ലാം ഇതിൽ ഉൾപ്പെടും. 69-ാം വചനത്തിന്റെ വിവരണത്തിൽ ഇതിന് ചില ഉദാഹരണങ്ങൾ കാണാം. സ്വന്തം ദേഹത്തെക്കാളും, മാതാപിതാക്കൾ, സന്താനങ്ങൾ തുടങ്ങിയ മറ്റെല്ലാവരെക്കാളും നബി ﷺയെ സ്നേഹിക്കാത്തവന്റെ 'ഈമാൻ' പോലും ശരിയായ ഈമാനാവുകയില്ലല്ലോ. അതുപോലെ, നബി ﷺയെ ഏതെങ്കിലും വിധേന ശല്യപ്പെടുത്തുന്നതും, അവിടുത്തേക്ക് മനോവേദന ഉളവാക്കുന്നതും കൂടുതൽ ഗൗരവപ്പെട്ടതുമായിരിക്കും. അതുകൊണ്ട് തന്നെയാണ്, അല്ലാഹുവിനെയും റസൂലിനെയും ശല്യപ്പെടുത്തുന്നതിനെപ്പറ്റി ഒരേ വാക്കിൽ താക്കീത് നൽകിയിരിക്കുന്നതും. അല്ലാഹുവിനെയും, റസൂലിനെയും ശല്യപ്പെടുത്തുന്നവർക്ക് ലഭിക്കുവാനിരിക്കുന്ന പ്രതിഫലത്തെക്കുറിച്ച് അല്ലാഹു പ്രസ്താവിച്ചത് നോക്കുക! അതിൽനിന്ന് ആ മഹാപാപം എത്രമേൽ ഭയങ്കരമാണെന്ന് ഊഹിക്കാവുന്നതാണ്. ഇഹത്തിലും പരത്തിലും അല്ലാഹുവിങ്കൽനിന്നുള്ള ശാപം! പോരാ, നിന്ദ്യവും അപമാനകരവുമായ പരലോകശിക്ഷയും!! (അല്ലാഹു നമ്മെ കാക്കട്ടെ. ആമീൻ.)

അല്ലാഹുവിനെയും റസൂലിനെയും ശല്യപ്പെടുത്തുന്നവരെക്കുറിച്ച് പ്രസ്താവിച്ചശേഷം തുടർന്നുകൊണ്ട് സത്യവിശ്വാസികളെ ശല്യപ്പെടുത്തുന്നവരെ സംബന്ധിച്ചും അല്ലാഹു ഗൗരവമായി താക്കീത് ചെയ്യുന്നു. അവർ അത്മൂലം അപരാധവും, പ്രത്യക്ഷമായ കുറ്റവും സ്വയം ഏറ്റെടുക്കുകയാണ് ചെയ്യുന്നതെന്ന് പറഞ്ഞുവല്ലോ. അവർക്ക് ലഭിക്കുവാനിരിക്കുന്ന അനന്തരഫലം എന്തായിരിക്കുമെന്ന് ഈ വാക്യത്തിൽനിന്ന് അനുമാനിക്കാവുന്നതാണ്. 'ഒരു മുസ്ലിമിന് ഒരു മുസ്ലിമിന്റെ സർവ്വതും– അവന്റെ രക്തവും, അവന്റെ ധനവും, അവന്റെ

***(*) 'ഞാനത്രെ കാലം' എന്ന വാക്യംകൊണ്ടുള്ള വിവക്ഷ തുടർന്നുള്ള വാക്യത്തിൽ നിന്ന് വ്യക്തമാണ്. ലോകത്ത് നടക്കുന്ന കാര്യങ്ങളെല്ലാം അല്ലാഹുവിന്റെ നിയന്ത്രണമനുസരിച്ചുമാത്രം നടക്കുന്നതാണെന്ന് സാരം.***

മാനവും– ഹറാമാണെന്ന് നബി ﷺ പ്രഖ്യാപിച്ചതാണല്ലോ (رواه مسلم وغيره) എന്നിരിക്കെ, ഇവയിൽ ഏതെങ്കിലും ഒന്നിന് ഹാനി വരുത്തുന്നതെല്ലാം അവന് ശല്യമുണ്ടാക്കലായിരിക്കും. പരദൂഷണത്തെ (الغيبة) സംബന്ധിച്ച് പ്രസിദ്ധമായ ഒരു ഹദീഥിൽനിന്ന് ഇത് മനസ്സിലാക്കാം. ഹദീഥ് ഇതാണ്: 'പരദൂഷണം' എന്നാൽ എന്താണെന്ന് നബി ﷺയോട് ചോദിക്കപ്പെട്ടു. അവിടുന്ന് പറഞ്ഞു: 'നീ നിന്റെ സഹോദരനെക്കുറിച്ച് അവന് തൃപ്തികേടുവരുത്തുന്നത് പറയലാണ്.' അപ്പോൾ ചോദിക്കപ്പെട്ടു: കണ്ടുവോ: ഞാൻ പറയുന്ന കാര്യം അവനിൽ ഉള്ളതായിരുന്നാലോ (എന്നാലത് പരദൂഷണമാകുമോ)?! തിരുമേനി പറഞ്ഞു: 'നീ പറയുന്ന കാര്യം അവനിൽ ഉണ്ടായിരുന്നാൽ നീ അവനെ പരദൂഷണം പറഞ്ഞു. നീ പറയുന്നത് അവനിൽ ഇല്ലെങ്കിലോ, നീ അവനെപ്പറ്റി അപരാധം– നുണ– പറഞ്ഞു.' (മുസ്‌ലിം.)

## വിഭാഗം – 8

﴾59﴿ **ഹേ, നബിയേ!**

يَـٰٓأَيُّهَا ٱلنَّبِىُّ قُل لِّأَزْوَٰجِكَ وَبَنَاتِكَ وَنِسَآءِ ٱلْمُؤْمِنِينَ يُدْنِينَ عَلَيْهِنَّ مِن جَلَـٰبِيبِهِنَّ ۚ ذَٰلِكَ أَدْنَىٰٓ أَن يُعْرَفْنَ فَلَا يُؤْذَيْنَ ۗ وَكَانَ ٱللَّهُ غَفُورًا رَّحِيمًا ﴿٥٩﴾

**നിന്റെ ഭാര്യമാരോടും, പുത്രിമാരോടും, സത്യവിശ്വാസികളുടെ സ്ത്രീകളോടും പറയുക: അവർ തങ്ങളുടെമേൽ തങ്ങളുടെ മേലാടകളിൽനിന്നും (കുറെ ഭാഗം) താഴ്ത്തിയിട്ടുകൊള്ളണമെന്ന്. അവർ (തിരിച്ച്) അറിയപ്പെടുവാൻ വളരെ എളുപ്പമുള്ളതാണത്. അപ്പോഴവർക്ക് ശല്യംബാധിക്കുകയില്ല. അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

---

﴾59﴿ يَا أَيُّهَا النَّبِيُّ ഹേ, നബിയേ قُل لِأَزْوَاجِكَ നിന്റെ ഭാര്യമാരോട് പറയുക وَبَنَاتِكَ നിന്റെ പുത്രിമാരോടും وَنِسَاءِ الْمُؤْمِنِينَ സത്യവിശ്വാസികളുടെ സ്ത്രീകളോടും يُدْنِينَ അവർ താഴ്ത്തിയിടണം, തൂക്കിയിടട്ടെ عَلَيْهِنَّ അവരുടെമേൽ مِن جَلَابِيبِهِنَّ അവരുടെ മേലാട (ജിൽബാബു)കളിൽനിന്ന് ذَٰلِكَ അത് أَدْنَىٰ കൂടുതൽ അടുത്തതാണ്, എളുപ്പമായതാണ് أَن يُعْرَفْنَ അവർ അറിയപ്പെടുവാൻ (അവരെ തിരിച്ചറിയാൻ) فَلَا يُؤْذَيْنَ അപ്പോൾ അവർ ശല്യപ്പെടുത്തുകയില്ല وَكَانَ اللَّهُ അല്ലാഹു ആകുന്നു غَفُورًا പൊറുക്കുന്നവൻ رَحِيمًا കരുണാനിധി

---

റസൂൽ തിരുമേനി ﷺക്കും, സത്യവിശ്വാസികൾക്കും ശല്യമുണ്ടാക്കുന്നതിനെപ്പറ്റി ശക്തിമത്തായ താക്കീത് ചെയ്തശേഷം, അവരുടെ പരിശുദ്ധതയും മാന്യതയും കാത്തുരക്ഷിക്കുന്നതിനാവശ്യമായ ചില നിയമനിർദ്ദേശങ്ങളാണ് ഈ വചനത്തിൽ അല്ലാഹു വ്യക്തമാക്കു

ന്നത്. അമുസ്‌ലിം സ്ത്രീകളുടെയും, ചാരിത്ര്യശുദ്ധിയിൽ താൽപര്യമില്ലാത്ത സ്ത്രീകളുടെയും വേഷവിധാനങ്ങളിൽ നിന്നും വ്യത്യസ്തമായ ഒരു നിലപാട് മുസ്‌ലിം സ്ത്രീകളുടെ വേഷവിധാനത്തിൽ ആചരിക്കേണ്ടതുണ്ടെന്ന് ഈ വാക്യം ചൂണ്ടിക്കാട്ടുന്നു. വീട്ടിലായിരിക്കുമ്പോൾ ഉപയോഗിക്കാറുള്ള കുപ്പായം, മക്കന, ഉടുതുണി മുതലായവക്ക് പുറമെ, വെളിയിൽ പോകുമ്പോൾ മുസ്‌ലിം സ്ത്രീകൾ, നബി ﷺ യുടെ വീട്ടുകാർ വിശേഷിച്ചും– ശരീരം മറയത്തക്ക ഒരു വസ്ത്രം ധരിച്ചിരിക്കണമെന്ന് അത് ശാസിക്കുകയും ചെയ്യുന്നു. ഈ ശാസനയിൽ അടങ്ങിയ യുക്തിയും അല്ലാഹു നമുക്ക് വിവരിച്ചുതരുന്നു. ഇങ്ങനെ ശരീരം മൂടിമറച്ച ഒരു സ്ത്രീയെ കാണുമ്പോൾ, അവൾ ഒരു മുസ്‌ലിം സ്ത്രീയാണെന്നും, ചാരിത്ര്യശുദ്ധിയിൽ താൽപര്യമുള്ള മാന്യസ്ത്രീയാണെന്നും എല്ലാവർക്കും മനസ്സിലാകുന്നു. അഥവാ മറ്റുള്ളവരിൽനിന്ന് ഇവരെ വേഗം തിരിച്ചറിയുവാൻ ഇത് കാരണമാകുന്നു. മാത്രമല്ല, ഹൃദയശുദ്ധിയും, സ്വഭാവഗുണവുമില്ലാത്ത ആളുകൾ അന്യസ്ത്രീകളുമായി കണ്ടുമുട്ടുമ്പോൾ ഉണ്ടായേക്കാനിടയുള്ള ശല്യങ്ങൾക്ക് –അഹിതമായ പെരുമാറ്റങ്ങൾക്കും സംസാരങ്ങൾക്കും– ഇത് തടസ്സമായിത്തീരുകയും ചെയ്യും. (ذلك أدنى ان يعرفن فلا يؤذين)

'ജിൽബാബ്' (جلباب) എന്ന പദത്തിന്റെ ബഹുവചനമാണ് 'ജലാബീബ്' (جلابيب) മേലാട എന്ന് ഇതിന് അർത്ഥം പറയാം. പ്രധാന തഫ്സീറുകളിലും, അറബി നിഘണ്ടുക്കളിലും ഈ വാക്കിന് കൊടുത്തിട്ടുള്ള അർത്ഥങ്ങളിൽ പരസ്പരം അക്ഷരവ്യത്യാസം കാണാമെങ്കിലും സാരത്തിൽ ഏതാണ്ടെല്ലാം യോജിക്കുന്നുണ്ട്, 'മക്കനയെക്കാൾ വലിയ വസ്ത്രം, മൂടിപ്പുതക്കുന്നത്, പുതപ്പ്, മുഖമൂടി (ആളെ തിരിച്ചറിയാതിരിക്കാൻവേണ്ടി തലയും മുഖവും മൂടുന്നത്). ശരീരം മുഴുവൻ മറക്കുന്ന വസ്ത്രം, കുപ്പായത്തിനും മക്കനക്കും മീതെയായി സ്ത്രീകൾ ചുറ്റിപ്പുതക്കുന്ന മൂടുപടം, മുകളിൽനിന്ന് അടിവരെ മറക്കുന്നത്, വിശാലമായ വസ്ത്രം' എന്നൊക്കെയാണ് അവ. (*) 'മേൽമൂടി, മേലാട, ചുറ്റിപ്പുത, മേലങ്കി, മൂടുവസ്ത്രം' മുതലായ വാക്കുകളിൽ മലയാളത്തിൽ ഇതിന് വിവർത്തനം നൽകപ്പെടുന്നു. (**) 'അവരുടെമേൽ താഴ്ത്തിയിടണം' (يدنين عليهن) എന്ന് അല്ലാഹു പറഞ്ഞവാക്ക് ശ്രദ്ധേയമാകുന്നു. ശരീരം മുഴുവനും– തലയും, കഴുത്തും, മുഖവും അടക്കം– 'ജിൽബാബ്' കൊണ്ട് മൂടി മറക്കേണ്ടതുണ്ടെന്നാണ് പ്രത്യക്ഷത്തിൽ ഇതിൽനിന്ന് വരുന്നത്. പക്ഷേ, സൂറത്തുന്നൂർ 31-ാം വചനത്തിൽനിന്നും, അതിന്റെ വ്യാഖ്യാനത്തിൽനിന്നുമായി, സ്ത്രീയുടെ മുഖവും കൈപടങ്ങളും മറക്കൽ നിർബന്ധമില്ലെന്നും നാം കണ്ടു. അതുകൊണ്ട് ഇവിടെയും, മുൻകയ്യും മുഖവും നിർബന്ധത്തിൽനിന്ന് ഒഴിവാണെന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. സാധാരണനിലയിലാകുമ്പോൾ മാത്രമാണ് സൂറത്തുന്നൂറിൽ മുഖം ഒഴിവാക്കപ്പെട്ടിരിക്കുന്നതെന്നും, വെളിയിൽ പോകുമ്പോൾ മുഖവും മറക്കേണ്ടതുണ്ടെന്നാണ് ഈ വചനത്തിന്റെ താൽപര്യമെന്നും, എങ്കിലും കണ്ണിന്റെ കാഴ്ചക്ക് ഭംഗംവരാത്തവണ്ണം കണ്ണുകൾ അതിൽനിന്ന് ഒഴിവാക്കണമെന്നും സ്വഹാബികളും, താബിഉകളും അടക്കമുള്ള പല മഹാന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട് താനും. أعلم الله

പർദ്ദയെക്കുറിച്ച് വന്നിട്ടുള്ള ക്വുർആന്റെ പ്രസ്താവനകളും, നബിവചനങ്ങളും നിഷ്പക്ഷമായി പരിശോധിച്ചാൽ ഇവിടെ നാം സ്വീകരിക്കേണ്ടുന്ന നയം ഇതാണെന്ന് കാണാം: സ്ത്രീകൾ മുഖം മറക്കണമെന്നോ മറക്കരുതെന്നോ സ്വതവേ നിർബന്ധമില്ല. സാധാരണഗ

---

*(*) ثوب اكبر من الخمار, الملحفة, اللحاف, القناع, ثوب يستر جميع البدن, الملائة التى تشتمل بها المرأة فوق الدرع والخمار, مايستر من فوق الى اسفل, الثوب الواسع ونحوها*

***(**) Gown, Flowing outer garment എന്ന് 'ക്വാമൂസ് അസ്‌രീ'യിലും, Smock, Women's gown എന്ന് 'ഫറാഇദി'ലും കാണാം.***

തിയിൽ ഈ രണ്ടിലൊന്നിൽ നിർബന്ധം ചെലുത്തുവാനും പാടില്ല. പരിതഃസ്ഥിതികളുടെയോ, ചുറ്റുപാടിന്റെയോ വ്യത്യാസം അനുസരിച്ച് മുഖവും കഴിയുന്നത്ര മറക്കുന്നത് ചിലപ്പോൾ നന്നായിരിക്കുകയും, ചിലപ്പോൾ അത്യാവശ്യമായിത്തീരുകയും ചെയ്യും.(*)

സൂറത്തുന്നൂറിൽവെച്ച് ഇസ്‌ലാമിലെ പർദ്ദയെപ്പറ്റി സവിസ്തരം വിവരിക്കപ്പെട്ടിട്ടുള്ളതുകൊണ്ട് ഇവിടെ കൂടുതൽ ദീർഘിപ്പിക്കേണ്ടതില്ല. ഒരു കാര്യം ഒന്നുകൂടി ഓർമപ്പെടുത്തുന്നത് ഇന്നത്തെ പരിതഃസ്ഥിതിയിൽ അധികപ്പറ്റാവുകയില്ല. ഇസ്‌ലാമിക സംസ്ക്കാരങ്ങളെയും, ധാർമികമൂല്യങ്ങളെയും പുച്ഛിച്ചുകൊണ്ടുള്ള ഭൗതിക പരിഷ്കാരങ്ങളുടെ തേർവാഴ്ച നിർവിഘ്നം നടന്നുകൊണ്ടിരിക്കുന്ന ഇക്കാലത്തും– അറിഞ്ഞോ അറിയാതെയോ– മുസ്‌ലിംസ്ത്രീകളുടെ പർദ്ദയെ കഴിവതും വെട്ടിക്കുറക്കുവാനും, അതിനുവേണ്ടി ക്വുർആനെയും സുന്നത്തിനെയും ദുർവ്യാഖ്യാനം ചെയ്യുവാനും, മുസ്‌ലിംകളുടെ പർദ്ദാസമ്പ്രദായം അവരുടെ പുരോഗതിക്ക് തടസ്സമാണെന്ന് ഘോഷിക്കുവാനും മുതിരുന്ന പലരെയും ഇന്ന് കാണാം. ഇവരുടെ കെണിയിൽ അകപ്പെടാതിരിക്കുവാനും, അങ്ങനെ, 57-ാം വചനത്തിലെ താക്കീതിന് പാത്രമായിത്തീരാതിരിക്കുവാനും ഓരോ സത്യവിശ്വാസിയും സൂക്ഷിക്കേണ്ടതാകുന്നു.' والله الموفق

۞ لَّئِن لَّمْ يَنتَهِ ٱلْمُنَـٰفِقُونَ وَٱلَّذِينَ فِى قُلُوبِهِم مَّرَضٌ وَٱلْمُرْجِفُونَ فِى ٱلْمَدِينَةِ لَنُغْرِيَنَّكَ بِهِمْ ثُمَّ لَا يُجَاوِرُونَكَ فِيهَآ إِلَّا قَلِيلًا ﴿٦٠﴾

مَّلْعُونِينَ ۖ أَيْنَمَا ثُقِفُوٓا۟ أُخِذُوا۟ وَقُتِّلُوا۟ تَقْتِيلًا ﴿٦١﴾

**﴿60﴾ കപടവിശ്വാസികളും, തങ്ങളുടെ ഹൃദയത്തിൽ രോഗമുള്ളവരും, മദീനഃയിൽ (കള്ളവാർത്ത പ്രചരിപ്പിച്ച്) ഭീതി ഉളവാക്കുന്നവരും വിരമിക്കാത്തപക്ഷം, നിശ്ചയമായും (നബിയേ) നിന്നെ നാം അവരിൽ ഇളക്കിവിടുകതന്നെ ചെയ്യും. പിന്നീട്, അല്പമാത്രമല്ലാതെ, അവർ അവിടത്തിൽ നിന്നോട് അയൽവാസം നടത്തുകയില്ല;**

**﴿61﴾ (അതും) ശപിക്കപ്പെട്ടവരായ നിലയിൽ! എവിടെവെച്ച് കണ്ടുമുട്ടിയാലും അവർ പിടിക്കപ്പെടുകയും, (നിർദ്ദാക്ഷിണ്യം) അറുകൊല ചെയ്യപ്പെടുകയും ചെയ്യുന്നതാണ്.**

---

***(*) (دمشق) ഡമസ്കസ്കാരനായ മുഹമ്മദ് നാസിറുദ്ദീൻ അൽബാനീ (محمد ناصر الدين الألباني) എന്ന പണ്ഡിതൻ حجاب المرأة المسلمة (മുസ്‌ലിം സ്ത്രീയുടെ പർദ്ദ) എന്ന പേരിൽ പ്രസിദ്ധീകരിച്ചിട്ടുള്ള ഗ്രന്ഥത്തിൽ ക്വുർആന്റെയും, സുന്നത്തിന്റെയും അടിസ്ഥാനത്തിൽ പർദ്ദയുടെ നാനാവശങ്ങളെക്കുറിച്ച് സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു. ഇതെഴുതിക്കൊണ്ടിരിക്കുമ്പോഴാണ് ഇതിന്റെ രണ്ടാംപതിപ്പ് കാണുവാൻ സാധിച്ചത്. ഈ വിഷയകമായി വളരെ ചർച്ച നടത്തിയശേഷം അദ്ദേഹം ഈ അഭിപ്രായത്തിന്നാണ് മുൻഗണന അതിൽ നൽകിയിരിക്കുന്നത്. (الحمد لله)***

سُنَّةَ ٱللَّهِ فِى ٱلَّذِينَ خَلَوْا۟ مِن قَبْلُ ۖ وَلَن تَجِدَ لِسُنَّةِ ٱللَّهِ تَبْدِيلًا ﴿٦٢﴾

**《62》 മുമ്പ് കഴിഞ്ഞു പോയിട്ടുള്ളവരിൽ (സ്വീകരിച്ച) അല്ലാഹുവിന്റെ നടപടി ക്രമം (തന്നെ)! അല്ലാഹുവിന്റെ നടപടിക്രമത്തിന് യാതൊരു മാറ്റം വരുത്തലും നീ കണ്ടെത്തുന്നതേയല്ല.**

---

《60》 لَئِن لَّمْ يَنتَهِ വിരമിച്ചില്ലെങ്കിൽ الْمُنَافِقُونَ കപടവിശ്വാസികൾ وَالَّذِينَ യാതൊരു കൂട്ടരും فِي قُلُوبِهِم അവരുടെ ഹൃദയങ്ങളിലുണ്ട് مَرَضٌ രോഗം وَالْمُرْجِفُونَ ഭീതിയുണ്ടാക്കുന്നവരും فِي الْمَدِينَةِ മദീനഃയിൽ لَنُغْرِيَنَّكَ നിശ്ചയമായും നിന്നെ നാം ഇളക്കിവിടും, പ്രേരിപ്പിക്കും بِهِمْ അവരിൽ ثُمَّ لَا يُجَاوِرُونَكَ പിന്നീട് അവർ നിന്നോട് അയൽവാസം നടത്തുകയില്ല فِيهَا അതിൽ إِلَّا قَلِيلًا അൽപമായിട്ടല്ലാതെ 《61》 مَلْعُونِينَ ശപിക്കപ്പെട്ടവരായിക്കൊണ്ട് أَيْنَمَا ثُقِفُوا അവർ എവിടെവെച്ച് കാണപ്പെട്ടാലും, അവരെ കണ്ടുമുട്ടിയാലും أُخِذُوا അവർ പിടിക്കപ്പെടും وَقُتِّلُوا അവർ അറുകൊല ചെയ്യപ്പെടുകയും ചെയ്യും تَقْتِيلًا ഒരു (നിഷ്കരുണമായ) കൊലനടത്തൽ 《62》 سُنَّةَ اللَّهِ അല്ലാഹുവിന്റെ നടപടി فِي الَّذِينَ യാതൊരു കൂട്ടരിൽ خَلَوْا കഴിഞ്ഞുപോയ مِن قَبْلُ മുമ്പ് وَلَن تَجِدَ നീ കണ്ടെത്തുന്നതേയല്ല لِسُنَّةِ اللَّهِ അല്ലാഹുവിന്റെ നടപടിക്ക് تَبْدِيلًا ഒരു മാറ്റം വരുത്തലും

---

ബാഹ്യത്തിൽമാത്രം മുസ്‌ലിംവേഷം ധരിച്ച മുനാഫിക്വുകളും, ദേഹേച്ഛകൾക്കും തോന്നിയവാസങ്ങൾക്കും അനുസരിച്ച് കഴിഞ്ഞുകൂടുന്ന പിഴച്ച മനഃസ്ഥിതിക്കാരും, മുസ്‌ലിംകൾക്കിടയിൽ വ്യാജവാർത്തകൾ പ്രചരിപ്പിച്ചു ഭീതിയും, നടുക്കവും ഉണ്ടാക്കിക്കൊണ്ടിരിക്കുന്ന ആളുകളും– അവരവരുടെ നിലപാട് നിറുത്തൽ ചെയ്യാത്തപക്ഷം നേരിടേണ്ടിവരുന്ന ഭവിഷ്യത്തിനെക്കുറിച്ച് അല്ലാഹു താക്കീത് നൽകുകയാണ്. എനിയും ഈ നില അവർ തുടരുകയാണെങ്കിൽ അവരെ മദീനഃയിൽനിന്ന് നിന്ദ്യൻമാരായ നിലയിൽ ആട്ടിപ്പുറത്താക്കുവാൻ അല്ലാഹു നബി ﷺക്ക് കൽപന കൊടുക്കും; പിന്നീടവർക്ക് അയൽപക്കത്തൊന്നും താമസിക്കുവാൻ നിർവ്വാഹമുണ്ടായിരിക്കയില്ല; വല്ല അവസരവും അതിനവർക്ക് ലഭിച്ചാൽതന്നെ, ശപിക്കപ്പെട്ട ഒരു വർഗമായിട്ടല്ലാതെ ജീവിക്കുവാനും സാധ്യമാകുകയില്ല; കാരണം, കിട്ടിയേടത്തുവെച്ച് അവരെ പിടിച്ചു നിഷ്കരുണം കൊല ചെയ്തുകളയുന്നതാണ്. ഇതാണ് താക്കീത്. ഈ വചനം അ വ ത രി ച്ചതിന് ശേഷം അധികം താമസിയാതെ മുസ്‌ലിംകൾക്ക് ഇത്തരക്കാരുടെ ശല്യം ഇല്ലാതായിത്തീരുകയും, മദീനഃയിൽ അവരുടെ പ്രതാപം നാമാവശേഷമാകുകയും ചെയ്തു.

يَسْـَٔلُكَ ٱلنَّاسُ عَنِ ٱلسَّاعَةِ ۖ قُلْ إِنَّمَا عِلْمُهَا عِندَ ٱللَّهِ ۚ وَمَا يُدْرِيكَ لَعَلَّ ٱلسَّاعَةَ تَكُونُ قَرِيبًا ﴿٦٣﴾

**《63》 മനുഷ്യർ അന്ത്യസമയത്തെപ്പറ്റി നിന്നോട് ചോദിക്കുന്നു. നീ പറയുക: 'നിശ്ചയമായും, അതിന്റെ അറിവ് അല്ലാഹുവിങ്കൽ മാത്രമാകുന്നു.' (നബിയേ) നിനക്ക് അറിയിച്ചുതരുന്നത് എന്താണ്. [നിനക്ക് എന്തറിയാം]?! അന്ത്യസമയം (ഒരുപക്ഷേ) അടുത്ത അവസരത്തിൽ ഉണ്ടായേക്കാം.**

إِنَّ ٱللَّهَ لَعَنَ ٱلْكَـٰفِرِينَ وَأَعَدَّ لَهُمْ سَعِيرًا ﴿٦٤﴾

﴿64﴾ അവിശ്വാസികളെ നിശ്ചയമായും അല്ലാഹു ശപിച്ചിരിക്കുന്നു; അവര്‍ക്ക് ജ്വലിക്കുന്ന അഗ്നിയെ അവന്‍ ഒരുക്കുകയും ചെയ്തിരിക്കുന്നു;-

خَـٰلِدِينَ فِيهَآ أَبَدًا ۖ لَّا يَجِدُونَ وَلِيًّا وَلَا نَصِيرًا ﴿٦٥﴾

﴿65﴾ അതില്‍ (അവര്‍) എന്നെന്നും നിത്യവാസികളായ നിലയില്‍. യാതൊരു ബന്ധുവിനെയാകട്ടെ, സഹായകനെയാകട്ടെ അവര്‍ കണ്ടെത്തുകയില്ല.

يَوْمَ تُقَلَّبُ وُجُوهُهُمْ فِى ٱلنَّارِ يَقُولُونَ يَـٰلَيْتَنَآ أَطَعْنَا ٱللَّهَ وَأَطَعْنَا ٱلرَّسُولَا۠ ﴿٦٦﴾

﴿66﴾ നരകത്തില്‍ അവരുടെ മുഖങ്ങള്‍ മറിച്ചിടപ്പെടുന്ന ദിവസം (അന്ന്) അവര്‍ പറഞ്ഞുകൊണ്ടിരിക്കും: 'ഹാ! ഞങ്ങള്‍ അല്ലാഹുവിനെ അനുസരിക്കുകയും, റസൂലിനെ അനുസരിക്കുകയും ചെയ്തിരുന്നെങ്കില്‍ നന്നായേനേ!'

---

﴿63﴾ يَسْأَلُكَ നിന്നോട് ചോദിക്കുന്നു, ചോദിക്കും النَّاسُ മനുഷ്യര്‍ عَنِ السَّاعَةِ അന്ത്യസമയത്തെപ്പറ്റി قُلْ നീ പറയുക إِنَّمَا عِلْمُهَا നിശ്ചയമായും അതിന്റെ അറിവ്, വിവരം عِندَ اللَّهِ അല്ലാഹുവിങ്കല്‍ മാത്രമാണ് وَمَا എന്തൊന്നാണ് يُدْرِيكَ നിനക്കറിയിച്ചു തരുന്നത് لَعَلَّ السَّاعَةَ അന്ത്യസമയം ആയേക്കാം تَكُونُ ഉണ്ടാവുക قَرِيبًا അടുത്ത് ﴿64﴾ إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَعَنَ الْكَافِرِينَ അവിശ്വാസികളെ ശപിച്ചിരിക്കുന്നു وَأَعَدَّ لَهُمْ അവര്‍ക്ക് ഒരുക്കുകയും ചെയ്തിരിക്കുന്നു سَعِيرًا ജ്വലിക്കുന്ന തീ ﴿65﴾ خَالِدِينَ ശാശ്വതരായ നിലയില്‍ فِيهَا അതില്‍ أَبَدًا എക്കാലവും لَا يَجِدُونَ അവര്‍ കണ്ടെത്തുകയില്ല وَلِيًّا ഒരു ബന്ധുവെയും وَلَا نَصِيرًا സഹായകനെയും ഇല്ല ﴿66﴾ يَوْمَ تُقَلَّبُ മറിച്ചിടപ്പെടുന്ന ദിവസം وُجُوهُهُمْ അവരുടെ മുഖങ്ങള്‍ فِي النَّارِ നരകത്തില്‍ يَقُولُونَ അവര്‍ പറഞ്ഞുകൊണ്ടിരിക്കും يَا لَيْتَنَا ഹാ ഞങ്ങളായിരുന്നെങ്കില്‍ നന്നായേനേ أَطَعْنَا اللَّهَ ഞങ്ങള്‍ അല്ലാഹുവിനെ അനുസരിച്ചിരുന്നു وَأَطَعْنَا الرَّسُولَا റസൂലിനെയും അനുസരിച്ചിരുന്നു (എങ്കില്‍)

---

وَقَالُوا۟ رَبَّنَآ إِنَّآ أَطَعْنَا سَادَتَنَا وَكُبَرَآءَنَا فَأَضَلُّونَا ٱلسَّبِيلَا۠ ﴿٦٧﴾

﴿67﴾ അവര്‍ (ഇങ്ങനെ) പറയുകയും ചെയ്യും: 'ഞങ്ങളുടെ രക്ഷിതാവേ! ഞങ്ങള്‍ ഞങ്ങളുടെ നേതാക്കളെയും, ഞങ്ങളുടെ മൂപ്പന്‍മാരെയും അനുസരിച്ചുകളഞ്ഞു; അങ്ങനെ, അവര്‍ ഞങ്ങളെ വഴി പിഴപ്പിച്ചിരിക്കയാണ്;

رَبَّنَآ ءَاتِهِمْ ضِعْفَيْنِ مِنَ ٱلْعَذَابِ وَٱلْعَنْهُمْ لَعْنًا كَبِيرًا ﴿٦٨﴾

**《68》 'ഞങ്ങളുടെ രക്ഷിതാവേ! അവർക്ക് ശിക്ഷയിൽനിന്ന് രണ്ടിരട്ടി നീ നൽകേണമേ! അവരെ വമ്പിച്ച ശാപം ശപിക്കുകയും ചെയ്യേണമേ!!'**

《67》 وَقَالُوا അവർ പറയുകയും ചെയ്യും رَبَّنَا ഞങ്ങളുടെ രക്ഷിതാവേ إِنَّا നിശ്ചയമായും ഞങ്ങൾ أَطَعْنَا ഞങ്ങൾ അനുസരിച്ചു سَادَتَنَا ഞങ്ങളുടെ നേതാക്കളെ وَكُبَرَاءَنَا ഞങ്ങളിൽ വലിയവരെ (മൂപ്പൻമാരെ)യും فَأَضَلُّونَا അങ്ങനെ അവർ ഞങ്ങളെ വഴിപിഴപ്പിച്ചു 《68》 رَبَّنَا ഞങ്ങളുടെ റബ്ബേ آتِهِمْ നീ അവർക്ക് കൊടുക്കേണമേ ضِعْفَيْنِ രണ്ടിരട്ടി مِنَ الْعَذَابِ ശിക്ഷയിൽ നിന്ന് وَالْعَنْهُمْ അവരെ നീ ശപിക്കുകയും വേണമേ لَعْنًا كَبِيرًا വലുതായ (വമ്പിച്ച) ശാപം

അന്ത്യസമയമാകുന്ന പ്രളയഘട്ടത്തെപ്പറ്റി ചോദിക്കുന്നവരോട് അതിനെക്കുറിച്ച് അല്ലാഹുവിന്മാത്രമേ അറിവുള്ളൂവെന്ന് മറുപടി പറയുവാൻ നബി ﷺയോട് കൽപിക്കുന്നു. അല്ലാഹുവല്ലാത്ത ഒരാൾക്കും ഇത് സംബന്ധിച്ച വിവരം അവൻ നൽകിയിട്ടില്ലാത്ത സ്ഥിതിക്ക് നബി ﷺക്ക് അതെങ്ങിനെ അറിയുവാൻ സാധിക്കും?! എന്നാൽ, അതിനെക്കുറിച്ച് ചോദ്യംചെയ്യുന്നവർ, വാസ്തവത്തിൽ മരണാനന്തരജീവിതത്തെയും, പരലോകത്തെയും നിഷേധിക്കുന്നവരാണ്. ആകയാൽ, അന്നത്തെ ദിവസം ആ നിഷേധികളുടെ അവസ്ഥ എന്തായിരിക്കുമെന്ന് അല്ലാഹു തുടർന്നു വിവരിക്കുന്നു. അഥവാ, അന്ത്യസമയം എപ്പോഴെന്നല്ല അവർ അന്വേഷിക്കേണ്ടത്; അതിനെത്തുടർന്നുണ്ടാകുന്ന സംഭവ വികാസങ്ങളെയും, അന്നത്തെ അവരുടെ സ്ഥിതിഗതികളെയും സംബന്ധിച്ചാണ് അന്വേഷിച്ചറിയേണ്ടത് എന്ന് അവരെ ഓർമിപ്പിക്കുന്നു.

## വിഭാഗം - 8

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَكُونُوا۟ كَٱلَّذِينَ ءَاذَوْا۟ مُوسَىٰ فَبَرَّأَهُ ٱللَّهُ مِمَّا قَالُوا۟ ۚ وَكَانَ عِندَ ٱللَّهِ وَجِيهًا ﴿٦٩﴾

**《69》 ഹേ, വിശ്വസിച്ചവരേ, നിങ്ങൾ യാതൊരു കൂട്ടരെപോലെ ആവരുത്: അവർ മൂസായെ ശല്യപ്പെടുത്തുകയും, എന്നിട്ട് അവർ പറഞ്ഞതിൽനിന്ന് അല്ലാഹു അദ്ദേഹത്തെ ഒഴിവാ(ക്കി നിരപരാധിത്വം തെളിയി)ക്കുകയും ചെയ്തു. അദ്ദേഹം അല്ലാഹുവിന്റെ അടുക്കൽ പ്രമുഖനായ ഒരാളുമായിരുന്നു.**

《69》 يَاأَيُّهَاالَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ لَاتَكُونُوا നിങ്ങൾ ആകരുത് كَالَّذِينَ യാതൊരു കൂട്ടരെപ്പോലെ آذَوْا مُوسَى അവർ മൂസായെ ശല്യപ്പെടുത്തി فَبَرَّأَهُ اللهُ എന്നിട്ടദ്ദേഹത്തെ അല്ലാഹു ഒഴിവാക്കി, നിരപരാധിയാക്കി مِمَّا قَالُوا അവർ പറഞ്ഞതിൽ നിന്ന് وَكَانَ അദ്ദേഹമായിരുന്നുതാനും عِنْدَ اللهِ അല്ലാഹുവിന്റെ അടുക്കൽ وَجِيهًا പ്രമുഖൻ

57, 58 എന്നീ ആയത്തുകളുടെ വിവരണത്തിൽനിന്ന് 'ശല്യപ്പെടുത്തുക' എന്നതിന്റെ വിവിധ രൂപങ്ങൾ നാം മനസ്സിലാക്കിയല്ലോ. മൂസാ നബി (അ)ക്ക് അദ്ദേഹത്തിന്റെ സമുദായത്തിൽനിന്ന് അനുഭവപ്പെട്ട ശല്യങ്ങൾ നിരവധിയാണെന്ന് പറയേണ്ടതില്ല. അദ്ദേഹത്തിന്റെ പ്രവാചകത്വത്തെ നിഷേധിച്ചിരുന്ന പ്രത്യക്ഷ ശത്രുവിഭാഗക്കാരിൽ നിന്ന് മാത്രമല്ല, അദ്ദേഹത്തിന്റെ സ്വന്തം ജനതയായ ഇസ്റാഈല്യരിൽനിന്ന് പോലും ധാരാളം ശല്യങ്ങൾ അദ്ദേഹത്തിന് അനുഭവിക്കേണ്ടി വന്നിരുന്നു. അവയിൽ ഏതെങ്കിലും ചില വിഷയങ്ങളെക്കുറിച്ച് ഇവിടെ പ്രത്യേകം സൂചനകളൊന്നും അല്ലാഹു നൽകിയിട്ടില്ല. എന്നിരിക്കെ, ഇവിടെ അവ മൊത്തത്തിൽ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നുവെന്ന് കരുതേണ്ടിയിരിക്കുന്നു. ക്വുർആനിലും, ഹദീഥിലും, മഹാൻമാരുടെ ഗ്രന്ഥങ്ങളിലും കാണപ്പെടുന്ന പല സംഭവങ്ങളും ഇവിടെ അതിന് ഉദാഹരണമായി എടുക്കാവുന്നതുമാകുന്നു.

ശത്രുക്കളുമായി യുദ്ധം നടത്തേണ്ടുന്ന ഘട്ടം വന്നപ്പോൾ ഇസ്റാഈല്യർ മൂസാ നബി (അ)യോട് പറഞ്ഞു:'നീയും, നിന്റെ റബ്ബും പോയി യുദ്ധംചെയ്തുകൊള്ളുക. ഞങ്ങളിവിടെ ഇരിക്കുകയാണ്.' -٢٤:٥ - (اذهب انت وربك فقاتلا انا ههنا قاعدون– المائدة) 'തീഹ്' മരുഭൂമിയിൽവെച്ച് 'മന്നാ'യും'സൽവാ'യും(ഒരു തരം കട്ടിത്തേനും,കാടപ്പക്ഷിയും) സുഭിക്ഷം ലഭിച്ചുകൊണ്ടിരുന്ന അവസരത്തിൽ അവർ പറഞ്ഞു: 'നിശ്ചയമായും ഞങ്ങൾ ഒരേ ഭക്ഷണത്തിൻമേൽ ക്ഷമിച്ചുകൊണ്ടിരിക്കുകയില്ല.'-(٦١:٢ (ان نصبر على طعام واحد- البقرة) മറ്റൊരവസരത്തിൽ അവർ ശഠിച്ചു: 'ഞങ്ങൾ അല്ലാഹുവിനെ പരസ്യമായിക്കാണുവോളം നിന്നെ ഞങ്ങൾ വിശ്വസിക്കുകയില്ല.' - ٥٥:٢-(أن نؤمن لك حتى نرى الله جهرة– البقرة) മൂസാ നബി (അ) തൗറാത്ത് ഏറ്റുവാങ്ങുവാൻവേണ്ടി സീനാപർവ്വതത്തിൽ പോയി വന്നപ്പോഴേക്കും അവർ പശുക്കുട്ടിയെ ദൈവമാക്കി ആരാധിച്ച സംഭവം പ്രസിദ്ധമാണ്. ഇങ്ങനെ പലതും.

മൂസാ (അ) വളരെ ലജ്ജാശീലനായിരുന്നുവെന്നും, അതിനാൽ ശരീരത്തിന്റെ അൽപഭാഗം വെളിവാകുന്നതിൽ അദ്ദേഹം വളരെ സങ്കോചപ്പെട്ടിരുന്നുവെന്നും, അദ്ദേഹത്തിന് വെള്ളപ്പാണ്ടോ മറ്റോ ഉള്ളതുകൊണ്ടാണതെന്ന് ജനങ്ങൾ പറഞ്ഞുപരത്തുകയുണ്ടായെന്നും, അദ്ദേഹം ഏകനായി കുളിക്കുവാൻവേണ്ടി വസ്ത്രങ്ങൾ അഴിച്ചുവെച്ച ഒരവസരത്തിൽ ആ പ്രസ്താവന ശരിയല്ലെന്ന് ജനങ്ങളെ ബോധ്യപ്പെടുത്തുവാൻ അല്ലാഹു ഒരു അവസരം ഉണ്ടാക്കിയെന്നും നബി ﷺ പ്രസ്താവിച്ചിരിക്കുന്നു. തുടർന്നുകൊണ്ട് ഈ ക്വുർആൻവചനം തിരുമേനി ഓതുകയും ചെയ്തു. (അഹ്മദ്, ബുഖാരി (റ) മുതലായവർ ഇത് ഉദ്ധരിച്ചിരിക്കുന്നു.) ഹാറൂൻ നബി (അ)യെ കാണാതായ ഒരവസരത്തിൽ മൂസാ (അ) അദ്ദേഹത്തെ കൊലപ്പെടുത്തിയിരിക്കുന്നു എന്നും മറ്റുമുള്ള വേറെ ആരോപണങ്ങളും അദ്ദേഹത്തിന്റെ പേരിൽ നടത്തപ്പെട്ടതായി ചില രിവായത്തുകൾ കാണാം.

ഇങ്ങനെയുള്ള യാതൊരു ശല്യങ്ങളും നബി തിരുമേനി ﷺക്ക് സത്യവിശ്വാസികളിൽനിന്ന് ഉണ്ടാകരുതെന്നും അങ്ങനെ വല്ലതും ആരെങ്കിലും പ്രവർത്തിച്ചാൽ അതിന്റെ ഫലം അവർ അനുഭവിക്കേണ്ടി വരുമെന്നല്ലാതെ നബി ﷺക്ക് അതുകൊണ്ട് ദോഷമൊന്നും പിണയുവാനില്ലെന്നും, അല്ലാഹു തിരുമേനിയുടെ നിരപരാധിത്വം തെളിയിക്കുകതന്നെ ചെയ്യുമെന്നും സത്യവിശ്വാസികളെ അല്ലാഹു ഇതുമൂലം താക്കീത് ചെയ്യുന്നു. നബി ﷺ ജനങ്ങൾക്കിടയിൽ പൊതുസ്വത്തുക്കൾ ഭാഗിച്ചുകൊണ്ടിരിക്കെ ഒരാൾ പറയുകയുണ്ടായി: 'അല്ലാഹുവിന്റെ പ്രീതി ഉദ്ദേശിച്ചിട്ടില്ലാത്ത ഒരു ഓഹരി ചെയ്യലാണിത്.' ഇതുകേട്ടപ്പോൾ തിരുമേനിയുടെ മുഖം ചുവന്നു. അവിടുന്ന് പറഞ്ഞു: 'അല്ലാഹുവിന്റെ കാരുണ്യം മൂസാ നബിയിലുണ്ടാകട്ടെ! ഇതിനെക്കാൾ വലിയ തോതിൽ അദ്ദേഹത്തിന് ശല്യം ബാധിക്കുകയുണ്ടായിട്ടുണ്ട്. എന്നിട്ടും അദ്ദേഹം അത് ക്ഷമിച്ചു.'
(رحمة الله على موسى لقد اوذى بأكثر من هذا فصبر– متفق عليه)

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱتَّقُوا۟ ٱللَّهَ وَقُولُوا۟ قَوْلًا سَدِيدًا ﴿٧٠﴾

**﴾70﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ; നേരെ ചൊവ്വായ വാക്കുപറയുകയും ചെയ്യുവിൻ;-**

---

﴾70﴿ يَا أَيُّهَا الَّذِينَ آمَنُوا ഹേ, വിശ്വസിച്ചവരേ اتَّقُوا اللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَقُولُوا പറയുകയും ചെയ്യുവിൻ قَوْلًا سَدِيدًا ചൊവ്വായ (നേരായ) വാക്ക്

---

يُصْلِحْ لَكُمْ أَعْمَٰلَكُمْ وَيَغْفِرْ لَكُمْ ذُنُوبَكُمْ ۗ وَمَن يُطِعِ ٱللَّهَ وَرَسُولَهُۥ فَقَدْ فَازَ فَوْزًا عَظِيمًا ﴿٧١﴾

**﴾71﴿ (എന്നാൽ) അവൻ നിങ്ങൾ ക്ക് നിങ്ങളുടെ കർമങ്ങളെ നന്നാക്കിത്തരുകയും, നിങ്ങളുടെ പാപങ്ങൾ നിങ്ങൾക്ക് പൊറുത്തുതരുകയും ചെയ്യും. അല്ലാഹുവിനെയും, അവന്റെ റസൂലിനെയും ആർ അനുസരിക്കുന്നുവോ, തീർച്ചയായും അവൻ വമ്പിച്ച ഭാഗ്യം പ്രാപിച്ചു.**

---

﴾71﴿ يُصْلِحْ لَكُمْ അവൻ നിങ്ങൾക്ക് നന്നാക്കിത്തരും أَعْمَالَكُمْ നിങ്ങളുടെ കർമങ്ങളെ, പ്രവർത്തനങ്ങളെ وَيَغْفِرْ لَكُمْ നിങ്ങൾക്ക് പൊറുത്തുതരുകയും ചെയ്യും ذُنُوبَكُمْ നിങ്ങളുടെ പാപങ്ങളെ وَمَنْ يُطِعِ ആരെങ്കിലും അനുസരിച്ചാൽ, ആർ വഴിപ്പെട്ടുവോ اللَّهَ وَرَسُولَهُ അല്ലാഹുവിനെയും അവന്റെ റസൂലിനെയും فَقَدْ فَازَ എന്നാലവൻ ഭാഗ്യം പ്രാപിച്ചു فَوْزًا عَظِيمًا വമ്പിച്ച ഭാഗ്യം, വിജയം

---

രണ്ട് കാര്യങ്ങൾ അല്ലാഹു ഇവിടെ സത്യവിശ്വാസികളെ ഉപദേശിക്കുന്നു. രണ്ട് കാര്യങ്ങൾ അവരോട് വാഗ്ദാനവും ചെയ്യുന്നു. അനുസരണവും സൽകർമവും വഴി അല്ലാഹുവിനെ സൂക്ഷിക്കുക, അഥവാ അവനോട് ഭയഭക്തിയുണ്ടായിരിക്കുക, അക്രമത്തിന്റെയും അന്യായത്തിന്റെയും കലർപ്പില്ലാത്ത നേരെ ചൊവ്വായ വാക്കുകൾ പറയുക, ഇതാണ് രണ്ട് ഉപദേശങ്ങൾ. ഈ രണ്ട് ഉപദേശങ്ങൾ സ്വീകരിക്കുന്ന സത്യവിശ്വാസികൾക്ക് അവരുടെ കർമങ്ങളും പ്രവൃത്തികളും അവൻ നന്നാക്കിക്കൊടുക്കും. അഥവാ നല്ല പ്രവർത്തനങ്ങൾക്ക് വേണ്ടുന്ന സഹായവും പരിതഃസ്ഥിതികളും പ്രദാനം ചെയ്കയും, അതിന് നല്ല പ്രതിഫലങ്ങൾ നൽകുകയും ചെയ്യും. ഇതത്രെ വാഗ്ദാനങ്ങൾ. ചുരുക്കിപ്പറഞ്ഞാൽ, അല്ലാഹുവിന്റെയും റസൂലിന്റെയും കൽപനാനിർദ്ദേശങ്ങൾ അനുസരിച്ചു ജീവിക്കുന്നതാരോ അവർതന്നെയാണ് ഇഹത്തിലും പരത്തിലും വമ്പിച്ച ഭാഗ്യം സിദ്ധിക്കുന്നവർ.

إِنَّا عَرَضْنَا ٱلْأَمَانَةَ عَلَى ٱلسَّمَٰوَٰتِ وَٱلْأَرْضِ وَٱلْجِبَالِ فَأَبَيْنَ أَن يَحْمِلْنَهَا وَأَشْفَقْنَ مِنْهَا وَحَمَلَهَا ٱلْإِنسَٰنُ ۖ إِنَّهُۥ كَانَ ظَلُومًا جَهُولًا ﴿٧٢﴾

**《72》 ആകാശങ്ങളുടെയും, ഭൂമിയുടെയും, പർവ്വതങ്ങളുടെയുംമേൽ (ഈ) 'അമാനത്തി'നെ നാം (എടുത്ത്) കാട്ടുകയുണ്ടായി. എന്നാലവ അത് ഏറ്റെടുക്കുന്നതിന് വിസമ്മതിക്കുകയും, അതിനെപ്പറ്റി പേടിക്കുകയും ചെയ്തു. മനുഷ്യൻ അത് ഏറ്റെടുത്തു. നിശ്ചയമായും അവൻ, അക്രമകാരിയും, അറിവുകെട്ടവനുമാകുന്നു.**

《72》 إِنَّا നിശ്ചയമായും നാം عَرَضْنَا നാം കാട്ടി, പ്രദർശിപ്പിച്ചു الأَمَانَةَ അമാനത്തിനെ عَلَى السَّمَاوَاتِ ആകാശങ്ങളുടെമേൽ وَ الأَرْضِ ഭൂമിയുടെയും وَ الْجِبَالِ പർവ്വതങ്ങളുടെയും فَأَبَيْنَ അപ്പോഴവ വിസമ്മതിച്ചു أَنْ يَحْمِلْنَهَا അവ അത് ഏറ്റെടുക്കുന്നതിന്, വഹിക്കുന്നതിന് وَأَشْفَقْنَ അവ പേടിക്കുകയും ചെയ്തു مِنْهَا അതിനെപ്പറ്റി وَحَمَلَهَا അത് ഏറ്റെടുത്തു, വഹിച്ചു الإِنْسَانُ മനുഷ്യൻ إِنَّهُ كَانَ നിശ്ചയമായും അവനാകുന്നു ظَلُومًا അക്രമകാരി جَهُولاً അറിവുകെട്ടവൻ, മൂഢൻ

لِّيُعَذِّبَ ٱللَّهُ ٱلْمُنَٰفِقِينَ وَٱلْمُنَٰفِقَٰتِ وَٱلْمُشْرِكِينَ وَٱلْمُشْرِكَٰتِ وَيَتُوبَ ٱللَّهُ عَلَى ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ ۗ وَكَانَ ٱللَّهُ غَفُورًا رَّحِيمًا ﴿٧٣﴾

**《73》 കപടവിശ്വാസികളായ പുരുഷൻമാരെയും സ്ത്രീകളെയും, ബഹുദൈവവിശ്വാസികളായ പുരുഷൻമാരെയും സ്ത്രീകളെയും അല്ലാഹു ശിക്ഷിക്കുവാൻ വേണ്ടിയത്രെ (അത്); സത്യവിശ്വാസികളായ പുരുഷൻമാരുടെയും സ്ത്രീകളുടെയും മേൽ അല്ലാഹു പശ്ചാത്താപം സ്വീകരിക്കുവാനും (വേണ്ടിയാകുന്നു). അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.**

《73》 لِيُعَذِّبَ اللهُ അല്ലാഹു ശിക്ഷിക്കുവാൻ വേണ്ടി الْمُنَافِقِينَ കപടവിശ്വാസികളെ وَ الْمُنَافِقَاتِ കപടവിശ്വാസിനികളെയും وَ الْمُشْرِكِينَ ബഹുദൈവ വിശ്വാസികളേയും وَ الْمُشْرِكَاتِ ബഹുദൈവ വിശ്വാസിനികളെയും وَ يَتُوبَ اللهُ അല്ലാഹു പശ്ചാത്താപം (മടക്കം) സ്വീകരിക്കുവാനും عَلَى الْمُؤْمِنِينَ സത്യ വിശ്വാസികളുടെ മേൽ وَ الْمُؤْمِنَاتِ സത്യ വിശ്വാസിനികളുടെയും وَ كَانَ اللهُ അല്ലാഹു ആകുന്നു غَفُورًا വളരെ പൊറുക്കുന്നവൻ رَحِيمًا കരുണാനിധി

'അമാനത്ത്' (الأمانة) എന്നാൽ, വിശ്വാസപൂർവ്വം ഒരാളുടെ പക്കൽ സൂക്ഷിക്കുവാൻ ഏൽപിക്കപ്പെടുന്ന അനാമത്ത്– അഥവാ സൂക്ഷിപ്പ് വസ്തു– എന്നാകുന്നു. വിശ്വസ്തത എന്നത്രെ വാക്കിന്റെ സാക്ഷാൽ അർത്ഥം. അല്ലാഹുവിന്റെ നിയമനിർദ്ദേശങ്ങളാകുന്ന മതശാസനകളാ (التكاليف الدينية)ണ് ഇവിടെ വിവക്ഷ. നിർബന്ധനിയമങ്ങൾ (الفرائض) എന്നും, അനുസരണം (الطاعة) എന്നും മറ്റും ചില മഹാൻമാർ ഈ 'അമാനത്തി'ന് വിവക്ഷ നൽകാറുണ്ടെങ്കിലും, അവയെല്ലാംതന്നെ സാരത്തിൽ പരസ്പരം യോജിച്ചതോ, അല്ലെങ്കിൽ അമാനത്തിലെ ചില പ്രധാന വശങ്ങളെ ചൂണ്ടിക്കാട്ടുന്നതോ ആണെന്ന്കാണാം.

വളരെ അർത്ഥഗർഭമായതും, ആഴത്തിൽ ചിന്തിച്ചു ഗ്രഹിക്കേണ്ടതുമായ വചനങ്ങളാണിത്. ആകാശഭൂമികളും, പർവ്വതങ്ങളുമെല്ലാം സൃഷ്ടികളിൽ വമ്പിച്ചത് തന്നെ. എങ്കിലും അവയുടെ പ്രകൃതിസ്വഭാവങ്ങൾ ഈ അമാനത്താകുന്ന ശാസനാഭാരം ഏറ്റുവാങ്ങി സ്വീകരിക്കുവാൻ പര്യാപ്തങ്ങളല്ല. അഥവാ അത് അവയ്ക്ക് യോജിച്ചതല്ല. കേവലം ഒരു ചെറുജീവിയായ മനുഷ്യന്റെ ആകൃതിയും, പ്രകൃതിയും ഒന്നുവേറെയാണ്. വിശേഷബുദ്ധിയും, വിവേചനാശക്തിയും, അവന് പ്രദാനം ചെയ്യപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ഈ അമാനത്ത് ഏറ്റുവാങ്ങുവാനും, അത് കൈകാര്യം ചെയ്യാനും അർഹൻ അവനത്രെ. അത് അവന്നാണ് യോജിപ്പും. അങ്ങനെ, പ്രസ്തുത സൂക്ഷിപ്പ്മുതൽ അല്ലാഹു മനുഷ്യനെയാണ് ഏൽപിച്ചതും, മനുഷ്യനാണത് ഏറ്റെടുത്തതും. ഉപമാ രൂപത്തിൽ പറഞ്ഞ ആദ്യത്തെ വചനത്തിന്റെ രത്നച്ചുരുക്കം ഇതാകുന്നു.

ഈ അമാനത്തിന്റെ ഗൗരവത്തെയാണ് واشفقن منها (അവ അതിനെപ്പറ്റി പേടിക്കയും ചെയ്തു) എന്ന വാക്യം കുറിക്കുന്നത്. وحملها الإنسان (മനുഷ്യൻ അത് ഏറ്റെടുക്കുകയും ചെയ്തു) എന്ന് പറഞ്ഞതിന്റെ താൽപര്യം, അവന്റെ പ്രകൃതിവിശേഷത അതിനെ അനുകൂലിച്ചുവെന്നുമാകുന്നു. അല്ലെങ്കിൽ ചില ക്വുർആൻ വ്യാഖ്യാതാക്കൾ പ്രസ്താവിക്കുന്നത് പോലെ, ഇത് ആത്മീയ ലോകത്ത്വെച്ച് നടന്ന സംഭവത്തെ ഉദ്ധരിച്ചതുമായിരിക്കാം. അതായത്: അല്ലാഹുവിന്റെ ഏകത്വത്തെ സമ്മതിച്ചുകൊണ്ടുള്ള ഒരു കരാർ ആത്മീയലോകത്ത്വെച്ച് അല്ലാഹുവിനോട് മനുഷ്യവർഗം നടത്തുകയുണ്ടായിട്ടുണ്ടെന്ന് സൂ: അഅ്റാഫ് 172 ൽ അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. അത്പോലയുള്ള ഒരു സംഭവമായിരിക്കും. الله أعلم ഏതായാലും ആയത്തിലടങ്ങിയ തത്വം നാം മുകളിൽ പ്രസ്താവിച്ചത് തന്നെ.

മതശാസനകളാകുന്ന അമാനത്ത് ഏറ്റെടുത്തത് മനുഷ്യനാണെന്ന് പറഞ്ഞിരിക്കകൊണ്ട് മലക്കുകളിലോ, ജിന്നുകളിലോ അല്ലാഹുവിന്റെ യാതൊരുവിധ ശാസനകളും ഉണ്ടാവുകയില്ലെന്ന് അർത്ഥമില്ല. ജിന്ന്വർഗത്തെ നിഷേധിക്കുന്നവരും, മലക്കുകളെ വിദ്ദ്യുച്ഛക്തിപോലുള്ള എന്തോ ചില ശക്തികളായി ചിത്രീകരിക്കുന്നവരും തങ്ങളുടെ പൊള്ളവാദങ്ങൾക്ക് ഇതുപോലെയുള്ള ചില ക്വുർആൻ വാക്യങ്ങളെ ചൂഷണം ചെയ്യാറുണ്ട്. സന്ദർഭോചിതം നാമതിനെ പലപ്പോഴും ചൂണ്ടിക്കാട്ടാറുണ്ട്. മലക്കുകളെപ്പറ്റി സൂ: തഹ്രീമിൽ التحريم – لا يعصون الله ما أمرهم ويفعلون ما يؤمرون (അല്ലാഹു അവരോട് കൽപിച്ചതിന് അവർ അനുസരണക്കേട് ചെയ്കയില്ല: അവരോട് കൽപിക്കപ്പെടുന്നത് അവർ ചെയ്യുകയും ചെയ്യും.) എന്ന് പറഞ്ഞിട്ടുള്ളതും, ജിന്നുകളെയും മനുഷ്യരെയുംകുറിച്ച് സൂ: ദാരിയാത്തിൽ الذاريات– وما خلقت الجن والإنس إلا ليعبدون (ജിന്നിനെയും 'ഇൻസിനെ' –മനുഷ്യനെ –യും എന്നെ ആരാധിക്കുവാനല്ലതെ ഞാൻ സൃഷ്ടിച്ചിട്ടില്ല.) എന്നുംമറ്റും അല്ലാഹു പറഞ്ഞിരിക്കുന്നതും ഇവിടെ ഓർക്കേണ്ടതാകുന്നു. പക്ഷേ, മലക്കുകളോടും, ജിന്നുകളോടുമുള്ള ശാസനകൾ അവരുടെ പ്രകൃതിസ്വഭാവങ്ങൾക്കും, പ്രത്യേകതകൾക്കും അനുയോജ്യമായിരിക്കുമെന്നും, നമുക്ക് അതിനെപ്പറ്റി

–ഖുര്‍ആനിലോ ഹദീഥിലോ പ്രസ്താവിച്ചുകണ്ടതല്ലാതെ– ഒന്നും തീര്‍ത്തുപറയുവാന്‍ സാധ്യമല്ലെന്നും വ്യക്തമാണ്.

അല്ലാഹുവിന്റെ അമാനത്താകുന്ന ഈ ചുമതലാഭാരം ഏറ്റെടുക്കുകവഴി മനുഷ്യന്‍ വമ്പിച്ച ഒരു ഉത്തരവാദിത്തം ഏറ്റിരിക്കുകയാണ്. ആ ഉത്തരവാദിത്തം വേണ്ടതു പോലെ നിറവേറ്റുന്നപക്ഷം അവന്‍ ഉല്‍കൃഷ്ടനും, മഹാഭാഗ്യവാനുമാകുന്നു. എന്നാല്‍, അവന്റെ പൊതുനില നോക്കുമ്പോള്‍ അവന്‍ അക്രമകാരിയും, അനീതി ചെയ്യുന്നവനുമാണ്; അവന്‍ അറിവുകെട്ടവനും ഭോഷനുമാണ്. പല വിഡ്ഢിത്തത്തിലും അവന്‍ ചെന്നുചാടും.

മനുഷ്യസഹജമാണതെല്ലാം. പല പ്രേരണകള്‍ക്കും, താല്‍ക്കാലികമായ ദേഹേച്ഛകള്‍ക്കും, വിവിധ വിചാരവികാരങ്ങള്‍ക്കും അവന്‍ വിധേയനാകും. അങ്ങനെ, ഭവിഷ്യത്തിനെപ്പറ്റി ആലോചിക്കാതെ അനീതിയും വിഡ്ഢിത്തവും അവന്‍ പ്രവര്‍ത്തിക്കുകയും ചെയ്യും. ഇതിനെയെല്ലാം അതിജയിച്ചുകൊണ്ട് തന്റെ യഥാര്‍ത്ഥജീവിതത്തിന് വേണ്ടി പരിശ്രമിക്കാനാവശ്യമായ ഉപാധികള്‍ അവന്റെ വശംതന്നെയുണ്ട് താനും. നന്മകളെയും തിന്മകളെയും വിവേചിച്ചറിയുവാനുള്ള ബുദ്ധിശക്തി അവനിലുണ്ട്. കൂടാതെ, അവന്റെ യഥാര്‍ത്ഥമായ വിജയത്തിന് ആസ്പദമായ സകല മാര്‍ഗദര്‍ശനങ്ങളും പ്രവാചകന്‍മാര്‍ മുഖേന യഥാവിധി അല്ലാഹു കൊടുത്തരുളിയിട്ടുമുണ്ട്. ചുരുക്കത്തില്‍, ഒരു വശത്ത് അവനെ വമ്പിച്ച നാശഗര്‍ത്തത്തിലേക്ക് ആഴ്ത്തുന്ന ദുഷ്പ്രേരണകളും, മറ്റൊരുവശത്ത് അവനെ മഹാഭാഗ്യത്തിലേക്ക് ഉയര്‍ത്തിക്കൊണ്ടുപോകുന്ന സല്‍പ്രേരണകളും അവന്റെ കൂടെയുണ്ട്. ഇവ രണ്ടില്‍ ഏതാണവന്‍ അനുസരിക്കുന്നത്? ഏതിനാണ് അവന്‍ മുന്‍ഗണന നല്‍കുന്നത്? ഈ പരീക്ഷണമത്രെ 'അമാനത്ത്' ഏല്‍പിക്കപ്പെട്ടതിന്റെ ഉദ്ദേശ്യം.

ദുഷ്പ്രേരണകള്‍ക്ക് വശംവദനായി, അല്ലാഹുവിനെ ധിക്കരിക്കുന്ന മുശ്‌രിക്കോ മുനാഫിക്കോ ആയിത്തീരുകയാണെങ്കില്‍, അല്ലാഹുവിങ്കല്‍നിന്ന് അവന് ശിക്ഷ ലഭിക്കുന്നു. അതല്ല, സല്‍പ്രേരണകള്‍ക്കനുസരിച്ചുകൊണ്ട് അല്ലാഹുവിന് കീഴ്പെട്ട് ജീവിക്കുന്ന മുഅ്മിനാവുകയാണെങ്കില്‍, സ്വാഭാവികമായി വരുന്ന അവന്റെ തെറ്റുകുറ്റങ്ങള്‍ക്ക് അല്ലാഹു മാപ്പ് നല്‍കുകയും, അവന്റെ കൃപാകടാക്ഷത്തിന് പാത്രമാക്കുകയും ചെയ്യും. പുരുഷനെന്നോ സ്ത്രീയെന്നോ ഇവിടെ വകഭേദമില്ല. രക്ഷാശിക്ഷകളുടെ മാനദണ്ഡം എല്ലാവര്‍ക്കും ഒന്നുതന്നെ.

അല്ലാഹു നമുക്കെല്ലാം പൊറുത്തുതരുകയും, കരുണ നല്‍കുകയും ചെയ്യട്ടെ. അല്ലാഹു ഏല്‍പിച്ച അമാനത്ത് വേണ്ടത്പോലെ കാത്തുസൂക്ഷിക്കുവാന്‍ അവന്‍ നമുക്ക് തൗഫീക് നല്‍കട്ടെ. ആമീന്‍.

والحمد لله أولا وآخرا

## വ്യാഖ്യാനക്കുറിപ്പ്:

## നബി തിരുമേനി (ﷺ)യുടെ വിവാഹങ്ങൾ

ഇസ്ലാമിന്റെ വൈരികൾ, അതിന്റെയും, അന്ത്യപ്രവാചകരായ നബി തിരുമേനി ﷺ യുടെയും പേരിൽ പല ആക്ഷേപങ്ങളും അപവാദങ്ങളും ഇറക്കുമതി ചെയ്യുക പതിവാണ്. അക്കൂട്ടത്തിൽ ഒന്നത്രെ നബി ﷺ യുടെ വിവാഹങ്ങളും. മുസ്ലിംകൾക്ക് കവിഞ്ഞപക്ഷം നാല് ഭാര്യമാരെ സ്വീകരിക്കുവാനേ പാടുള്ളൂ. (*) അതേ സമയത്ത് നബി ﷺ ചരമം പ്രാപിക്കുമ്പോൾ അവിടുത്തേക്ക് ഒമ്പത് ഭാര്യമാരുണ്ടായിരുന്നു. അപ്പോൾ നബി ﷺ ഒരു പെൺമോഹിയും, കാമാസക്തനും ആയിരുന്നുവെന്നാണ് ഇവരുടെ ആക്ഷേപത്തിന്റെയും അപവാദത്തിന്റെയും ആകെത്തുക. പണ്ഡിതോചിതവും, വസ്തുനിഷ്ഠവുമായ എത്രയോ മറുപടികൾ പലരാലും ഇതിന് നൽകപ്പെട്ടുകഴിഞ്ഞിട്ടുണ്ട്. പക്ഷേ, അതൊന്നും ചെവിക്കൊള്ളുവാൻ അവരുടെ സ്ഥാപിത താൽപര്യങ്ങൾ അവരെ അനുവദിക്കാറില്ല. പ്രവാചകൻമാരുടെ സ്ഥാനപദവികളും, സമുദായവും അവരും തമ്മിലുള്ള കെട്ടുപാടും മറ്റും മനസ്സിലാക്കുകയും, വിലയിരുത്തുകയും ചെയ്യുന്നവർക്കേ ആ മറുപടികൾ ഫലപ്രദമാകുകയുള്ളൂ. ഈ വിഷയകമായി- ഈ സൂറത്തിലും, മറ്റ് പലേടങ്ങളിലും- വന്നിട്ടുള്ള ക്വുർആന്റെ പ്രസ്താവനകൾ പരിശോധിക്കുകയും, നബി തിരുമേനി ﷺ യുടെ ഓരോ വിവാഹവും നടന്ന പരിതഃസ്ഥിതികൾ ഗ്രഹിക്കുകയും ചെയ്യുന്നപക്ഷം ആർക്കും ഇവിടെ യാതൊരു ആക്ഷേപത്തിനും, ആശയക്കുഴപ്പത്തിനും വഴിയില്ല. നബി തിരുമേനി ﷺ യുടെ വിവാഹങ്ങളെക്കുറിച്ച് ഒരു ചുരുങ്ങിയ വിവരണം നൽകുക മാത്രമാണ് ഈ കുറിപ്പിന്റെ ഉദ്ദേശ്യം.

## നബി ﷺ യുടെ ഒന്നാമത്തെ വിവാഹം

ഖദീജഃ (റ)യുടെ വിവാഹമാണ് നബി ﷺ യുടെ ഒന്നാമത്തെ വിവാഹം. അന്ന് തിരുമേനിക്ക് 25 വയസ്സ് പ്രായമാണ്. ദാമ്പത്യജീവിതത്തിൽ പ്രവേശിക്കുവാൻ വളരെ ഉപയുക്തമായ പ്രായംതന്നെ. എന്നാൽ, ഖദീജഃ (റ)യാകട്ടെ, മുമ്പ് രണ്ട് വിവാഹം കഴിയുകയും, 40 വയസ്സെത്തി വയോധികയായിത്തീരുകയും ചെയ്തിരിക്കുന്നു. അബ്ദുൽ മുത്ത്വലിബിന്റെ പൗത്രനായ മുഹമ്മദിന്റെ സവിശേഷസ്വഭാവങ്ങളും, അദ്ദേഹത്തിന്റെ ഭാവിയെക്കുറിച്ചുള്ള സൽപ്രതീക്ഷകളും ആ മഹതിയെ ആകർഷിച്ചു. ക്വുറൈശികളിൽ തനിക്കുള്ള കീർത്തിസ്ഥാനങ്ങളോ, തന്റെ ധനാധിക്യമോ, അല്ലെങ്കിൽ മുഹമ്മദിന്റെ അനാഥാവസ്ഥയോ, ദാരിദ്ര്യമോ- ഒന്നുംതന്നെ- ആ മഹതി പരിഗണിച്ചില്ല. ഖദീജഃ (റ)യുടെ അഭിലാഷമനുസരിച്ച് തിരുമേനിയുടെ പിതൃവ്യൻ അബൂത്വാലിബ് മുഖാന്തരം ആ വിവാഹം നടന്നു. 25 കാരനായ യുവാവും, 40 കാരിയായ വയോധികയും തമ്മിലുള്ള ആ വിവാഹബന്ധം 25 വർഷം നിലനിന്നു. ഇതിന്നിടയ്ക്ക് എന്തെങ്കിലും പൊരുത്തക്കേടോ, സ്വരച്ചേർച്ചയില്ലായ്മയോ അവർക്കിടയിൽ ഉണ്ടായില്ല. നബി ﷺ മറ്റൊരു വിവാഹാലോചന നടത്തുകയും ഉണ്ടായിട്ടില്ല. വേണമെങ്കിൽ അതിന് യാതൊരു തടസ്സവുമുണ്ടായിരുന്നില്ലതാനും. തിരുമേനിയുടെ ഏഴുമക്കളിൽ ഇബ്റാഹീം എന്ന മകനൊഴിച്ച് ബാക്കി എല്ലാവരും ഈ വിവാഹത്തിൽ ജനിച്ചവരത്രെ. നബി ﷺ യുടെ സന്താനപരമ്പര ശേഷിച്ചതും അവരിൽ നിന്നുതന്നെ. നബി ﷺ യുടെ സന്തോഷസന്താപങ്ങളിലും, പ്രബോധനകൃത്യങ്ങളിലുമെല്ലാം ഖദീജഃ (റ) വഹിച്ച

***(*) നാല് ഭാര്യമാർവരെ വേണ്ടിവന്നാൽ ഒരാൾക്ക് വിവാഹം ചെയ്യാമെന്ന ഇസ്ലാമിക നിയമത്തെക്കുറിച്ച് ഇസ്ലാമിന്റെ വൈരികൾക്കും, യുക്തിവാദക്കാർക്കും ആക്ഷേപമില്ലാതില്ല. ഇത് സംബന്ധിച്ച് സൂ: നിസാഇൽവെച്ച് നാം പരാമർശിച്ചിട്ടുണ്ട്.***

പങ്ക് ചരിത്രപ്രസിദ്ധമാണ്. അവർ ചരമം പ്രാപിച്ച കൊല്ലത്തിന് 'ദുഃഖവർഷം' (عام الحزن) എന്നുപോലും നബി ﷺ പേരിട്ടു. തിരുമേനിയുടെ വിയോഗംവരെയും അവരെക്കുറിച്ചുള്ള പ്രശംസകളും, അനുസ്മരണകളും തിരുമേനിയിൽ പ്രകടമായിരുന്നു.

ആഇശഃ (റ) പറയുകയാണ്: 'എനിക്ക് ഖദീജഃ (റ)യുടെ പേരിൽ തോന്നിയ അത്ര വിഷമം നബി ﷺയുടെ മറ്റ് ഭാര്യമാരുടെ നേരെയൊന്നും ഉണ്ടായിട്ടില്ല. ഞാൻ ഖദീജഃ (റ)യെ കണ്ടിട്ടുപോലുമില്ല. പക്ഷേ, തിരുമേനി അവരെക്കുറിച്ച് ധാരാളം പ്രസ്താവിച്ചു കൊണ്ടിരിക്കും. ചിലപ്പോൾ ഒരു ആടിനെ അറുത്താൽ, അത് കഷ്ണിച്ച് ഖദീജഃയുടെ തോഴി മാർക്ക് അയച്ചുകൊടുക്കും. അങ്ങനെ ഞാൻ പറഞ്ഞേക്കും: ഇഹലോകത്ത് ഖദീജഃയല്ലാതെ വേറെ പെണ്ണില്ലെന്ന് തോന്നുന്നു! അപ്പോൾ തിരുമേനി മറുപടി പറയും: 'അതെ, അവർ അങ്ങനെയായിരുന്നു, ഇങ്ങനെയായിരുന്നു, എനിക്ക് അവരിൽനിന്നാണ് സന്താനങ്ങളുണ്ടാ യത് എന്നൊക്കെ'. (ബു; മു.) ഒന്നാമതായി ഇസ്‌ലാമിൽ വിശ്വസിച്ചതും ഖദീജഃ (റ)യാ ണെന്നാണ് പല ചരിത്രകാരൻമാരുടെയും അഭിപ്രായം.

ഇതെല്ലാം മുന്നിൽവെച്ചുകൊണ്ട് ആലോചിച്ചാൽ, ഖദീജഃ (റ)യുടെ കാലശേഷം– 50 വയസ്സ് പ്രായമെത്തിയ നബി ﷺ– വേറെ വിവാഹം നടത്തിയിട്ടുണ്ടെങ്കിൽ അതിന്റെ ഉദ്ദേ ശ്യം, ദാമ്പത്യജീവിതം അനുഭവിക്കലായിരിക്കയില്ല എന്ന് കാണുവാൻ വലിയ ബുദ്ധിശ ക്തിയൊന്നും ആവശ്യമില്ല. പക്ഷേ, തുറന്ന മനഃസ്ഥിതിയും, നിഷ്പക്ഷ വീക്ഷണഗതിയും ഇല്ലാത്തവർക്ക് അത് കാണാൻ കഴിഞ്ഞെന്ന് വരികയില്ല. ഖദീജഃ (റ)യുടെ ശേഷം നടന്നിട്ടുള്ള വിവാഹങ്ങൾക്കുള്ള കാരണങ്ങളെ സാമാന്യമായി ആദ്യം നമുക്കൊന്ന് പരിചയപ്പെടാം:–

## മറ്റ് വിവാഹങ്ങൾക്ക് പൊതുവിലുള്ള കാരണങ്ങൾ

സൂ: അഹ്സാബിലെ 50, 51, 52 വചനങ്ങളിലെ ഉള്ളടക്കം മനസ്സിലാക്കുകയും, അല്ലാഹുവി ലും, നബിയിലും, ഖുർആനിലും വിശ്വസിക്കുകയും ചെയ്യുന്ന ഏതൊരാൾക്കുംതന്നെ തിരു മേനി കൂടുതൽ ഭാര്യമാരെ സ്വീകരിച്ചതിനെക്കുറിച്ച് എന്തെങ്കിലും ആശയക്കുഴപ്പം തോന്നു വാനില്ല. അല്ലാഹു നബി ﷺക്ക് സ്പഷ്ടമായ ഭാഷയിൽ– അനുവദിച്ചുകൊടുത്തതല്ലാതെ അവിടുന്ന് യാതൊന്നും ചെയ്തിട്ടില്ലെന്ന് തീർത്തും പറയാം. അല്ലാഹു അനുവദിച്ച വിഷ യത്തിൽ ചോദ്യം ചെയ്യാൻ മറ്റാർക്കും യാതൊരധികാരവും, അവകാശവുമില്ല. അവന്റെ അനുവാദത്തിൽ അടങ്ങിയ യുക്തിരഹസ്യങ്ങളെ– അവ മുഴുവനും മനസ്സിലാക്കുക നമുക്ക് സാധ്യമല്ല; ആരായുക മാത്രമേ നാം ചെയ്യേണ്ടതുള്ളൂ. നബി ﷺക്ക് പ്രത്യേകമായി കൂടുതൽ ഭാര്യമാരെ അനുവദിച്ചതിൽ അടങ്ങിയ ചില രഹസ്യങ്ങൾ താഴെ പറയുന്നവയാകുന്നു:–

1) കേവലം ചില വിശ്വാസാചാരങ്ങൾ മാത്രം അടങ്ങിയ മതമല്ല ഇസ്‌ലാം. മനുഷ്യജീ വിതത്തിന്റെ സകലവശങ്ങളെയും സ്പർശിക്കുന്ന അതിവിശാലവും, വിപുലവുമായ ഒരു നിയമസംഹിതയത്രെ ഇസ്‌ലാം. അതിന്റെ പ്രായോഗിക മാതൃകയാകട്ടെ, നബി തിരു മേനി ﷺയുടെ ജീവിതചര്യയുമാകുന്നു. അവിടുത്തെ ദൗത്യമാണെങ്കിൽ, കാലദേശവ്യ ത്യാസം കൂടാതെ ലോകാവസാനം വരേക്കുള്ളതും. മനുഷ്യവർഗത്തിന്റെ പകുതിഭാഗമോ, അതിലധികം തന്നെയോ വരുന്ന സ്ത്രീവിഭാഗത്തെ പ്രത്യേകം സ്പർശിക്കുന്ന നിയമ നിർദ്ദേശങ്ങളും, നടപടിക്രമങ്ങളും ഇസ്‌ലാമിലുണ്ട്. വൈവാഹികം, ഗാർഹികം തുട ങ്ങിയ ജീവിതവശങ്ങളിലും, കോടിക്കണക്കായ മുസ്‌ലിംകൾ മാതൃകയാക്കേണ്ടത് നബി തിരു മേനി ﷺയെയാണ്. സ്ത്രീകൾ– അതെ, ഭാര്യമാർ– വഴിയല്ലാതെ അറിയുവാനും അറിയി ക്കപ്പെടുവാനും സൗകര്യമില്ലാത്ത പലതും ഇതിൽ ഉൾപ്പെടുമെന്ന് പറയേണ്ടതില്ല. ഇത്തരം വിഷയങ്ങളിൽ മാത്രമല്ല, ശാഖാപരമായ ഇതര തുറകളിലുള്ള എത്രയോ മതനിയമങ്ങളും സമുദായത്തിന് നബി ﷺയുടെ ഭാര്യമാർ– വിശേഷിച്ചും ആഇശഃ (റ)– മുഖാന്തരം മന

സ്സിലാക്കുവാൻ കഴിഞ്ഞിട്ടുണ്ടെന്നത് അനിഷേധ്യമത്രെ.

മുശ്‌രിക്കുകളിൽ പെട്ട ഒരാൾ പരിഹാസപൂർവ്വം ഇങ്ങനെ പറയുകയുണ്ടായി: 'നിങ്ങളുടെ ആൾ– നബി ﷺ– നിങ്ങൾക്ക് മലമൂത്രവിസർജ്ജനം ചെയ്യാൻപോലും പഠിപ്പിച്ചു തരുന്നതായി കാണുന്നുവല്ലോ!' ഇതുകേട്ട് സൽമാൻ (റ) അഭിമാനത്തോടെ പറഞ്ഞു: 'അതെ, (മലമൂത്ര വിസർജ്ജന വേളയിൽ) ക്വിബ്ലഃക്ക് നേരെ തിരിഞ്ഞിരിക്കരുത് വലത്തേ കൈകൊണ്ട് ശുദ്ധം ചെയ്യരുത്. (കല്ലുകൊണ്ട് ശുദ്ധം ചെയ്യുമ്പോൾ) മൂന്ന് കല്ലിൽ കുറഞ്ഞു മതിയാക്കരുത്, അതിൽ കാഷ്ടവും എല്ലും ഉണ്ടാവരുത് എന്നൊക്കെ അദ്ദേഹം ഞങ്ങളോട് കൽപിച്ചിട്ടുണ്ട്. (അ: മു.) ഇത്ര ചെറിയ സംഗതികളിൽപോലും സമുദായത്തിന് നബി ﷺയിൽ നിന്ന് മാതൃകയും, നിർദ്ദേശങ്ങളും ലഭിക്കേണ്ടതുണ്ട് എന്ന് സാരം. ഇപ്പറഞ്ഞവ പുരുഷൻമാർ മുഖാന്തരം അന്യോന്യം അറിയാവുന്നതാണെങ്കിലും, ഇത്പോലെയുള്ള മറ്റ് ചില കാര്യങ്ങൾ സ്ത്രീകൾ മുഖാന്തരം അറിയേണ്ടിയിരിക്കുന്നു. ഋതുകാലങ്ങളിൽ വീട്ടുകാര്യങ്ങളിലും, ഭർത്താക്കളുടെ കാര്യങ്ങളിലുമെല്ലാം സ്ത്രീകൾ പെരുമാറേണ്ടതെങ്ങിനെ? അതിൽനിന്ന് വിരമിക്കുമ്പോൾ ശുദ്ധീകരിക്കേണ്ടതെങ്ങിനെ? ആദിയായ പലതും ഇതിന് ഉദാഹരണങ്ങളാണ്. അപ്പോൾ, ഇങ്ങനെയുള്ള മഹത്തായ പല ആവശ്യങ്ങളും നിറവേറ്റുവാനെന്ന ലക്ഷ്യത്തെ മുൻനിറുത്തി നബി ﷺ ഒന്നിലധികം വിവാഹം ചെയ്യേണ്ടതുണ്ടെന്ന് ഊഹിക്കുവാൻ പ്രയാസമില്ല.

2) പ്രവാചകത്വം സിദ്ധിച്ചതിന്ശേഷം, നബി ﷺ മക്കയിലായിരുന്ന ആദ്യഘട്ടത്തിൽ, അവിടത്തെ പ്രബോധനവിഷയം, പ്രധാനമായും ഇസ്‌ലാമിന്റെ മൗലിക സിദ്ധാന്തങ്ങളായിരുന്നു. അതിന്റെ പ്രചരണത്തിൽ സ്ത്രീപുരുഷഭേദമെന്യെ എല്ലാ മുസ്‌ലിംകളും അവരുടെ കഴിവ് വിനിയോഗിച്ചിരുന്നു. പിന്നീട് –മദീനഃയിൽ വന്നതുമുതൽ– അവയ്ക്കുപുറമെ അനുഷ്ഠാനപരവും കർമപരവുമായ വിശദ നിയമനിർദ്ദേശങ്ങളും പ്രബോധന വിഷയങ്ങളായിത്തീർന്നു. മതകാര്യങ്ങൾ പഠിപ്പിക്കുവാനും, പ്രചരിപ്പിക്കുവാനും ഇന്നത്തെപ്പോലെയുള്ള സ്ഥാപനങ്ങൾ അന്നില്ലല്ലോ. അന്നുണ്ടായിരുന്ന ഏക മതവിദ്യാലയം മദീനഃ പള്ളിയുടെ വരാന്തയായിരുന്നു. കേവലം ദരിദ്രരും, പാർപ്പിടം പോലുമില്ലാത്തവരുമായിരുന്ന ചില പാവങ്ങൾ– അതെ, മുസ്‌ലിം ലോകത്തിന്റെ ഉത്തമ നേതാക്കളും സത്യവിശ്വാസികളുടെ മാതൃകാപുരുഷൻമാരുമായ അബൂഹുറയ്റഃ (റ), അമ്മാർ (റ), ബിലാൽ (റ), സ്വുഹൈബ് (റ), സൽമാൻ (റ) മുതലായ മഹാൻമാർ ആയിരുന്നു ആ ഏക ഉന്നത വിദ്യാലയത്തിലെ സാധാരണ അദ്ധ്യാപകൻമാർ. ഇതേ സമയത്ത് മുസ്‌ലിം വനിതകൾക്കായി നടത്തപ്പെട്ടിരുന്ന ചില സ്വകാര്യ വനിതാ വിദ്യാലയങ്ങളും മദീനഃയിലുണ്ടായിരുന്നുതാനും. മദീനഃ പള്ളിയുടെ പരിസരങ്ങളിൽ അങ്ങിങ്ങായി കാണപ്പെട്ടിരുന്ന ചെറ്റക്കുടിലുകളായിരുന്നു അത്. അതെ, നബി തിരുമേനി ﷺയുടെ ഭാര്യമാരും, സത്യവിശ്വാസികളുടെ മാതാക്കളും വസിച്ചിരുന്നത് അവയിലായിരുന്നു. അവർ ഓരോരുത്തരും അതതിലെ അദ്ധ്യാപികകളായിരുന്നു. ഇവരിൽ ചിലരെല്ലാം നബി ﷺയുടെ നാമമാത്ര ഭാര്യയായിരിക്കുകയെന്ന ഭാഗ്യം കൊണ്ട് തൃപ്തിപ്പെട്ടു ഇസ്‌ലാം മതപഠനത്തിനും, അതിന്റെ പ്രചരണത്തിനും, സേവനത്തിനുമായി ജീവിതം ഉഴിഞ്ഞുവെച്ചവരായിരുന്നു. (സൂ: അഹ്സാബിലെ 28– 34 വചനങ്ങളും അവയുടെ വ്യാഖ്യാനവും പരിശോധിച്ചാൽ ഈ വസ്തുത ശരിക്കും മനസ്സിലാകും) ഖലീഫഃ അബൂബക്ർ (റ) ഉമർ (റ) മുതലായ പല പ്രഗൽഭ സ്വഹാബികളും തങ്ങൾക്ക് നേരിടുന്ന എത്രയോ സംശയങ്ങൾക്ക് നിവാരണം കണ്ടെത്തുവാൻ തങ്ങളുടെ മാതാക്കളെ– അതെ, തിരുമേനിയുടെ ഭാര്യമാരെ– സമീപിക്കുകയായിരുന്നു ചെയ്തിരുന്നത്. ഹദീഥ്ഗ്രന്ഥങ്ങളും, ചരിത്രഗ്രന്ഥങ്ങളും കണ്ണുതുറന്നു പരിശോധിച്ചാൽ ഇതിന് ധാരാളം ഉദാഹരണങ്ങൾ കാണാം.

3) ഇസ്‌ലാമിന്റെയും, മുസ്‌ലിംകളുടെയും നേരെ അറബിഗോത്രങ്ങൾ സ്വീകരിച്ചുവന്ന ശത്രുതയും, അക്രമമർദ്ദനങ്ങളും, യുദ്ധസംരംഭങ്ങളും വിസ്മരിക്കേണ്ടതില്ല. ഈ അവസരത്തിൽ, പ്രധാന അറബിഗോത്രങ്ങളുമായി വൈവാഹികബന്ധം ഉണ്ടായിത്തീരുന്നത് പല നിലക്കും ഉപകരിക്കുമായിരുന്നു. ഇന്നത്തെപ്പോലെ– വിശേഷിച്ചും നമ്മുടെ നാടുകളിലെപ്പോലെ– കുടുംബബന്ധത്തിനും വൈവാഹികബന്ധത്തിനും വില കൽപിക്കപ്പെടാത്ത സമ്പ്രദായമല്ലായിരുന്നു അറബികളിലുള്ളത്. ഒരു ഗോത്രത്തിലെ ഒരു വീട്ടുകാർക്ക് വിവാഹബന്ധം ഉണ്ടായിക്കഴിഞ്ഞാൽ ആ ഗോത്രത്തിലെ ആയിരക്കണക്കിലോ, അതിലധികമോ വരുന്ന വീട്ടുകാരെല്ലാം തന്നെ– അവരുടെ ശാഖോപശാഖാവംശങ്ങൾസഹിതം– പരസ്പരം സ്നേഹത്തിലും, സഖ്യത്തിലും വർത്തിക്കുവാൻ അത് കാരണമാകുമായിരുന്നു. പല ഗോത്രങ്ങളിൽനിന്നായുള്ള തിരുമേനിയുടെ വിവാഹങ്ങൾ ചിലപ്പോൾ ശത്രുക്കളുടെ ആഞ്ഞേറ്റം തടയുവാനും, ശത്രുതക്ക് ലാഘവം വരുത്തുവാനും വളരെ അധികം സഹായകമായിട്ടുണ്ട്. ഓരോന്നും ഉദാഹരണസഹിതം വിശദീകരിക്കുന്നപക്ഷം ഈ കുറിപ്പ് വളരെ ദീർഘിച്ചുപോകും. ഓരോ ഭാര്യമാരുടെ വിവാഹത്തെക്കുറിച്ചും താഴെ പ്രത്യേകം പ്രസ്താവിക്കുന്നതിൽനിന്ന് തന്നെ ഈ വസ്തുത ഏറെക്കുറെ വ്യക്തമാകുന്നതുമാകുന്നു.

4) ശത്രുകുടുംബങ്ങളുമായി സൗഹാർദ്ദബന്ധം സ്ഥാപിക്കുന്നതിൽ നബി ﷺ യുടെ വിവാഹബന്ധങ്ങൾക്ക് വലിയ സ്ഥാനം ഉണ്ടായിരുന്നത്പോലെത്തന്നെ, മുസ്‌ലിംകുടുംബങ്ങളെ കൂടുതൽ അടുപ്പിക്കുകയും ത്യാഗ സന്നദ്ധരാക്കുകയും ചെയ്യുന്നതിലും അതിന് പങ്കുണ്ടായിരുന്നു. സ്വന്തം വ്യക്തിയോടൊ, സ്വന്തം കുടുംബത്തോടോ തിരുമേനിക്ക് വിവാഹബന്ധം– അല്ലെങ്കിൽ മറ്റേതെങ്കിലും അടുപ്പം– ഉണ്ടാവുകയെന്നത് സ്വഹാബികളെ സംബന്ധിച്ചിടത്തോളം എത്രമാത്രം സന്തോഷകരവും, അഭിമാനകരവുമായിരുന്നുവെന്ന് പറഞ്ഞറിയിക്കാൻ പ്രയാസമാണ്. നേരെമറിച്ച് അങ്ങനെയുള്ള ഒരു ബന്ധം മുറിഞ്ഞുപോകുന്നതിനെപ്പറ്റി അവർക്ക്ഊഹിക്കുവാൻ പോലും വയ്യായിരുന്നുതാനും.

നബി ﷺ യുടെ ഭാര്യമാർ ഒന്നിച്ചു ചേർന്ന് തങ്ങൾക്ക് ചിലവിന് തരണമെന്നും മറ്റും ആവശ്യപ്പെട്ടതും, ഇതിനെത്തുടർന്ന് പല ക്വുർആൻ വചനങ്ങളും അവതരിച്ചതും മറ്റും സൂ: അഹ്സാബിൽ നാം വായിച്ചുവല്ലോ. ഈ സംഭവത്തിൽ തിരുമേനി തന്റെ ഭാര്യമാരെ വിവാഹമോചനം ചെയ്തിരിക്കുന്നുവെന്നൊരു കിംവദന്തി പരന്നു. ഈ വിവരം അറിയിക്കുവാൻ ഒരാൾ രാത്രി ഉമർ (റ)ന്റെ വാതിൽക്കൽ വന്ന് മുട്ടുകയുണ്ടായി. ഗസ്സാൻ (غسان) ഗോത്രക്കാർ മുസ്‌ലിംകളുമായി യുദ്ധത്തിനൊരുങ്ങിയിരിക്കുന്നുവെന്നൊരു ഊഹം നടന്നുകൊണ്ടിരിക്കുന്ന സന്ദർഭമായിരുന്നു അത്. ഉമർ പെട്ടെന്ന് ചോദിച്ചത്: 'എന്താ, ഗസ്സാൻകാർ വന്നോ?!' എന്നായിരുന്നു. പ്രസ്തുത ആഗതൻ തിരുമേനിയുമായി കേവലം വിവാഹബന്ധമോ, കുടുംബബന്ധമോ ഇല്ലാത്ത അന്യനായ ഒരു അൻസ്വാരിയായിരുന്നു. എന്നിട്ടും അദ്ദേഹം ഉമറിനോട് പറഞ്ഞ മറുപടി നോക്കുക: 'അല്ല; അതിനെക്കാൾ വമ്പിച്ചതും, നീണ്ടതുമായ ഒരു സംഭവം നടന്നിരിക്കുന്നു! തിരുമേനി അവിടുത്തെ ഭാര്യമാരെ വിവാഹമോചനം ചെയ്തിരിക്കുന്നു!!' എന്നായിരുന്നു. ഈ മറുപടിയുടെ ആഴം ഒന്ന് പരിശോധിച്ച് നോക്കുക!

നബി ﷺ യുടെ ഭാര്യാബന്ധം ലഭിക്കുന്നതിലുള്ള ആഗ്രഹം കൊണ്ട് മാത്രമാണ്– ഐഹികമായ മറ്റേതെങ്കിലും സുഖസൗകര്യങ്ങളെ മോഹിച്ചുകൊണ്ടല്ല– ചില സ്ത്രീകൾ തങ്ങളെ വിവാഹം ചെയ്യണമെന്ന് തിരുമേനിയോട് കേണപേക്ഷിച്ചതും. സൂ: അഹ്സാബ് 50 ൽ വായിച്ചതുപോലെ, വിവാഹമൂല്യം (മഹ്ർ) കൂടാതെ അങ്ങിനെയുള്ളവരെ വിവാഹം ചെയ്തുകൊള്ളുവാൻ നബി ﷺ യെ അല്ലാഹു അനുവദിച്ചതും അത് കൊണ്ടാണ്. 'നിങ്ങൾക്ക് അല്ലാഹുവിനെയും റസൂലിനെയുമാണോ വേണ്ടത്– അതല്ലാ ഐഹിക സുഖമാണോ വേണ്ടത്?' എന്ന് ചോദിക്കപ്പെട്ടപ്പോൾ, ഒന്നൊഴിയാതെ ഓരോ ഭാര്യയും 'ഞങ്ങൾക്ക് അല്ലാഹുവും റസൂലും മതി' എന്ന് ദൃഢസ്വരത്തിൽ ഉത്തരം നൽകിയതും, സൗദഃ (റ)യെ തിരു

മേനി പിരിച്ചുവിടാനുദ്ദേശിച്ചപ്പോൾ 'എന്നെ പിരിച്ചു വിടരുതേ, അങ്ങയുടെ ഭാര്യയെന്ന പേരുമാത്രം നിലവിലുണ്ടായിക്കൊണ്ട് ജീവിച്ചാൽ മതി' എന്ന് സൗദഃ (റ) അപേക്ഷിച്ചതു മെല്ലാം ഇതേ കാരണം കൊണ്ട്തന്നെ.

ഇത്പോലെ, ഈ വിഷയകമായി പലതും ഉദ്ധരിക്കുവാനുണ്ട്. ചുരുക്കത്തിൽ, നബി ﷺ കൂടുതൽ ഭാര്യമാരെ സ്വീകരിച്ചതിലടങ്ങിയ യുക്തി രഹസ്യങ്ങൾ കൂലങ്കശമായി പരിശോധിക്കുന്നപക്ഷം, അവിടുന്ന് ഒമ്പതോ പത്തോ വിവാഹം ചെയ്തതിലല്ല ആശ്ചര്യം തോന്നുവാനവകാശം. നേരെമറിച്ച് അതിലും കൂടുതൽ വിവാഹം ചെയ്യാതിരുന്നതിലും, എനി പുതുതായി വിവാഹം ചെയ്യരുതെന്ന് (സൂ: അഹ്സാബ് 50 ൽ) അല്ലാഹു നിർദ്ദേശിച്ചതുമാണ്– വേണമെങ്കിൽ– അൽഭുതത്തിനവകാശമുള്ളത്. അല്ലാഹുവിലും, റസൂലിലും, ക്വുർആനിലും വിശ്വസിക്കുന്ന സത്യവിശ്വാസികളെക്കുറിച്ച് പറയുകയാണെങ്കിൽ, നബി ﷺ നാലിലധികം ഭാര്യമാരെ സ്വീകരിച്ചതിലടങ്ങിയ യുക്തി രഹസ്യങ്ങൾ മനസ്സിലാക്കുക എന്നല്ലാതെ, അതിനെക്കുറിച്ച് അണുവോളം ആശയക്കുഴപ്പമോ, അതിന്റെ ന്യായതയിൽ സംശയമോ ഉത്ഭവിക്കുക എന്ന പ്രശ്നമേ ഇല്ല. അല്ലാഹുവിനാണ് എല്ലാ വിധിവിലക്കുകളുടെയും പരമാധികാരം. അല്ലാഹു ഒരു കാര്യം അനുവദിക്കുകയോ, വിരോധിക്കുകയോ ചെയ്താൽ– അതിലടങ്ങിയ തത്വങ്ങൾ ഗ്രഹിക്കുവാൻ ശ്രമിക്കുകയല്ലാതെ– അതിൽ വിമർശനമോ, ആശയക്കുഴപ്പമോ ഉണ്ടാക്കുവാൻ നബിക്കുപോലും പാടില്ല; (സൂ: അഹ്സാബ് 50, 51, 52 എന്നീ ആയത്തുകളിലും മറ്റും അല്ലാഹു വ്യക്തമായ ഭാഷയിൽ അറിയിച്ച പരിധിക്കുള്ളിൽ ഒതുങ്ങിയതല്ലാത്ത ഒരൊറ്റ വിവാഹവും നബി ﷺ ചെയ്തിട്ടില്ല. നബിമാരെ– അന്ത്യപ്രവാചകനായ മുഹമ്മദ് തിരുമേനി ﷺയെ പ്രത്യേകിച്ചും– മറ്റുള്ളവരെ അളക്കുന്ന മാനദണ്ഡം കൊണ്ട് അളക്കുവാൻ പാടില്ലാത്തതാണ്. എന്നൊക്കെ സത്യവിശ്വാസികൾക്കറിയാം. ഇതാണതിനുകാരണം. എനി, ഖദീജഃ (റ)ക്കുശേഷം നബി ﷺ ചെയ്ത ഓരോ വിവാഹത്തെക്കുറിച്ചും ഒരു ലഘു വീക്ഷണം നടത്താം:–

## നബി തിരുമേനി ﷺയുടെ മറ്റ് വിവാഹങ്ങളും, അവയുടെ സന്ദർഭങ്ങളും.

### 1. സൌദഃ (سودة بنت زمعة رضـ)

മക്കാമുശ്‌രിക്കുകളുടെ മർദ്ദനം സഹിക്കവയ്യാതെ അബിസീനിയയിലേക്ക് ഹിജ്റ ഃ പോയ സ്വഹാബികളിൽ ഒരാളായിരുന്നു സക്റാൻ (سكران بن عمرو رضـ) അദ്ദേഹം സ്വപത്നിയും, പിതൃവ്യപുത്രിയുമായ സൗദഃ (റ)യെയും ഒന്നിച്ചുകൊണ്ടുപോയിരുന്നു. ആ മഹാൻ അവിടെവെച്ച് നിര്യാതനായി. ഖദീജഃ (റ)യുടെ നിര്യാണം കഴിഞ്ഞതിന്റെ അടുത്ത കാലത്തായിരുന്നു അത്. അല്ലാഹു ഏകനാണെന്നും, മുഹമ്മദ് ﷺ അവന്റെ ദൂതനാണെന്നും വിശ്വസിച്ച കാരണത്താൽ നാടും, വീടും, കുടുംബവും ത്യജിച്ചു സമുദ്രം കടന്നു ഭൂഖണ്ഡം താണ്ടി അപരിചിതമായ അബിസീനിയയിൽ ചെന്നു മരണം പ്രാപിച്ച ആ സ്വഹാബിയുടെ ദുഃഖിതയായ പത്നിയെ– സ്വകുടുംബത്തിന്റെ എതിർപ്പും പ്രതിഷേധവും വകവെക്കാതെ തന്റെ മതസംരക്ഷണാർത്ഥം നാടുവിട്ട് വിധവയും, ഉറ്റവരില്ലാത്തവളുമായിത്തീർന്ന സൗദഃ (റ)യെ –നബി ﷺ വിവാഹം ചെയ്തു രക്ഷിച്ചു. പ്രസ്തുത രണ്ടു പേരോടുമുള്ള ധാർമികമായ കടമ നിർവഹിക്കുന്നതിന് പുറമെ അല്ലാഹുവോടുള്ള ഒരു കടമ നിർവഹിക്കലും കൂടിയായിരുന്നു അത്. തിരുമേനി അങ്ങനെ ചെയ്യാത്തപക്ഷം, ആ മഹതി തന്റെ കുടുംബത്തിന്റെ കഠിന പീഢനങ്ങൾക്ക് പാത്രമാകുമായിരുന്നു. മുമ്പ് നാം ചൂണ്ടിക്കാട്ടിയത്പോലെ, തന്റെ ദിവസങ്ങൾ ആഇശഃ (റ)ക്ക് വിട്ടുകൊടുത്തുകൊണ്ട് നബി ﷺയുടെ

ഭാര്യാബന്ധം മരണംവരെ നിലനിറുത്തിത്തന്നാൽ മതിയെന്നപേക്ഷിച്ചത് ഈ മഹതിയായിരുന്നു. ഹിജ്റഃ 54 ലാണ് ഇവരുടെ മരണം.

## 2. ആഇശഃ (عائشة بنت أبى بكر رضـ)

ഹിജ്റഃയുടെ രണ്ട് മൂന്ന് വർഷം മുമ്പാണ് ആഇശഃ (റ)യുടെ വിവാഹം. അവർക്ക് അന്ന് ഏറെക്കുറെ ആറുവയസ്സ് പ്രായമായിരുന്നു. ഹിജ്റഃക്ക് ശേഷം ഏതാണ്ട് രണ്ട് കൊല്ലത്തോളം കഴിഞ്ഞാണ് വധുവിനെ വരന്റെ വീട്ടിലേക്ക് കൂട്ടിക്കൊണ്ടുപോയത്. കേവലം ഒമ്പത് വയസ്സുകാരിയായ ആ ബാലികയെ കൂട്ടി അയച്ചപ്പോൾ അവരുടെ കളിക്കോപ്പും ഒന്നിച്ചുണ്ടായിരുന്നു. തിരുമേനിയുടെ വീട്ടിൽ ചെന്നശേഷവും താൻ പെൺകുട്ടികളോടൊപ്പം കളിക്കാറുണ്ടായിരുന്നുവെന്ന് ആഇശഃ (റ) പ്രസ്താവിച്ചിട്ടുണ്ട്. (ബു; മു.) എല്ലാ ഭാര്യമാരിലും വെച്ച് തിരുമേനി ഏറ്റവും അധികം ഇഷ്ടപ്പെട്ടിരുന്ന ഭാര്യ അവർതന്നെയായിരുന്നു. കന്യകാപ്രായത്തിൽ ആഇശഃ (റ)യെ അല്ലാതെ തിരുമേനി വിവാഹം ചെയ്യുകയുണ്ടായിട്ടില്ല. തിരുമേനിയുടെ വിയോഗവേളയിൽ അവർക്ക് ഏകദേശം 18 വയസ്സുവരും. ഹിജ്റ 57 ലോ 58 ലോ ആയിരുന്നു ആഇശഃ (റ)യുടെ മരണം.

സ്വഹാബികളിൽവെച്ച് നബി ﷺക്ക് ഏറ്റവും ഇഷ്ടപ്പെട്ട സ്നേഹിതനായിരുന്നു ആഇശഃ (റ)യുടെ പിതാവായ അബൂബക്ർസിദ്ദീക് (റ). പുരുഷൻമാരിൽ ഒന്നാമതായി തിരുമേനിയിൽ വിശ്വസിച്ച മഹാനും അദ്ദേഹം തന്നെ. ഇസ്ലാമിന് മുമ്പും അദ്ദേഹം തിരുമേനിയുടെ ഒരു അടുത്ത ചങ്ങാതിയായിരുന്നു. ഈ വസ്തുത സ്വഹാബികൾക്കിടയിൽ പ്രസ്താവ്യവുമായിരുന്നു. അബൂബക്ർ (റ)ന്റെ ഗുണങ്ങളെ പ്രശംസിച്ചുകൊണ്ടുള്ള ധാരാളം ഹദീഥുകൾ കാണാം. ഒരിക്കൽ തിരുമേനി പറയുകയുണ്ടായി: 'നമുക്ക് ഇങ്ങോട്ടൊരു ഉപകാരം ചെയ്തിട്ട് അതിന് നാം പ്രത്യുപകാരം ചെയ്യാത്തതായി അബൂബക്റിന്റെതല്ലാതെ മറ്റാരുടെയും ബാക്കിയില്ല. അദ്ദേഹം ചെയ്ത ഉപകാരത്തിന് അല്ലാഹുതന്നെ ക്വിയാമത്തുനാളിൽ പ്രത്യുപകാരം നൽകുന്നതാണ്. അബൂബക്റിന്റെ ധനം എനിക്ക് ഉപകരിച്ചത്ര മറ്റാരുടെതും ഉപകരിച്ചിട്ടില്ല......' (തി.) മറ്റൊരിക്കൽ തിരുമേനി പറഞ്ഞു: 'സഹവാസത്തിലും, ധനത്തിലും മനുഷ്യരിൽവെച്ച് ഏറ്റവും വിശ്വസനീയമായ ആൾ അബൂബക്റാണ്' (ബു; മു.) ഇത്പോലെ വേറെയും ഹദീഥുകൾ കാണാം.

ഈ നിലക്ക് അബൂബക്ർ (റ)ന്റെ മകളായ ആഇശഃ (റ)യെ തിരുമേനി വിവാഹം കഴിച്ചതും, അവരെ കൂടുതൽ സ്നേഹിച്ചതും അദ്ദേഹത്തോടുള്ള സ്നേഹാധിക്യത്തിന്റെയും, നബി ﷺക്കും ഇസ്ലാമിനുംവേണ്ടി അദ്ദേഹം ചെയ്ത ത്യാഗത്തിന്റെയും, സേവനത്തിന്റെയും സ്വാഭാവികമായ ഒരു നന്ദിയത്രെ. അതിരിക്കട്ടെ, ഈ വിവാഹം മൂലം ഇസ്ലാമിനുണ്ടായ നേട്ടങ്ങളൊന്ന് ആലോചിച്ചുനോക്കുക: ഇസ്ലാമിക വിജ്ഞാന ഭണ്ഡാരത്തിൽ ആഇശഃ (റ)യുടെ മുതൽകൂട്ട് സുപ്രസിദ്ധമാണ്. ക്വുർആൻ വ്യാഖ്യാനരംഗത്തും, നബിവചനങ്ങളും ചര്യകളും ഉദ്ധരിക്കുന്നതിലും മറ്റെല്ലാ സ്ത്രീകളെക്കാളും– മിക്കവാറും പുരുഷൻമാരെക്കാളും– വമ്പിച്ച പങ്കാണ് അവർക്കുള്ളത്. ഗാർഹികജീവിതത്തിന്റെയും, ദാമ്പത്യജീവിതത്തിന്റെയും നാനാവശങ്ങളിലും ആഇശഃ (റ) വഴി സിദ്ധിച്ച അറിവുകൾ കുറച്ചൊന്നുമല്ല. സാഹിത്യം, പദ്യം, ചരിത്രം, വൈദ്യം, രാഷ്ട്രീയം തുടങ്ങിയ തുറകളിലും അവരുടെ പേരും പ്രശസ്തിയും പ്രസിദ്ധമാണ്. ഇസ്ലാമികചരിത്രം അറിയുന്നവർക്കെല്ലാം അറിയാവുന്നതാണിത്. മഹാനായ അബൂമൂസൽ അശ്അരി (റ) പറയുകയാണ്: 'റസൂൽ തിരുമേനിയുടെ സ്വഹാബികളായ ഞങ്ങൾക്ക് വല്ല വിഷയത്തിലും സംശയം നേരിടുമ്പോൾ അതിനെപ്പറ്റി ആഇശഃ (റ)യോട് ചോദിച്ചിട്ട് ഒരു സംഗതിയിലും ശരിക്ക് അറിവ് കിട്ടാതിരുന്നിട്ടില്ല.' (തി.)

ഇത്രയും പറഞ്ഞതിൽനിന്ന്തന്നെ ആഇശഃ (റ)യുടെ വിവാഹത്തിൽ അന്തർഭവിച്ചിട്ടുള്ള യുക്തിരഹസ്യങ്ങൾ നിഷ്പക്ഷ ചിന്തകർക്ക് ഏതാണ്ട് മനസ്സിലാക്കാവുന്നതാണ്. 'ഇതെല്ലാം പിന്നീട് സംഭവിച്ചു ഫലത്തിൽ വന്നതുശരി, വിവാഹവേളയിൽ ഇതൊന്നും പ്രതീക്ഷിക്കുവാനില്ലായിരുന്നുവല്ലോ, അന്ന് ആഇശഃ (റ) ഒരു കുട്ടിമാത്രമായിരുന്നുവല്ലോ' എന്ന് വല്ലവർക്കും തോന്നിയേക്കാം. വാസ്തവത്തിൽ, തികച്ചും ഈ ഉന്നത്തോടുകൂടിയും, പ്രതീക്ഷയോടുകൂടിയും തന്നെയായിരുന്നു ഈ വിവാഹം. തിരുമേനിയുടെ ഇതരവിവാഹങ്ങളിൽ നിന്നും പലതരത്തിലും ഒറ്റപ്പെട്ട ഉദാഹരണം തന്നെയാണ് ആഇശഃ (റ)യുടെ വിവാഹം. ഇതിന് തെളിവുകൾ പലതും ഉദ്ധരിക്കുവാൻ സാധിക്കും. ദീർഘിച്ചുപോകുമെന്ന് കരുതി ഇമാംബുഖാരി (റ)യും, മുസ്ലിമും (റ) ഉദ്ധരിക്കുന്ന ഒരു ഹദീഥ് മാത്രം ഉദ്ധരിക്കാം: ആഇശഃ (റ)യോട് നബി ﷺ ഇപ്രകാരം പറഞ്ഞതായി അവർ ഉദ്ധരിക്കുന്നു: 'മൂന്ന് രാത്രികളിൽ എനിക്ക് നിന്നെ സ്വപ്നത്തിൽ കാണിക്കപ്പെട്ടിട്ടുണ്ട്. ഒരു പട്ടിന്റെ കഷ്ണത്തിൽ മലക്ക് നിന്നെ (നിന്റെ ചിത്രം) കൊണ്ടുവന്നു. എന്നിട്ട് ഇത് താങ്കളുടെ ഭാര്യയാണെന്ന് അദ്ദേഹം പറഞ്ഞു. ഞാൻ തുറന്ന് നോക്കിയപ്പോൾ അത് (ആ ചിത്രം) നീ തന്നെയായിരുന്നു. ഞാൻ പറഞ്ഞു: ഇത് അല്ലാഹുവിങ്കൽ നിന്നുള്ളതാണെങ്കിൽ അവനത് നടപ്പിൽ വരുത്തിക്കൊള്ളും.' (ബു; മു.) നബിമാരുടെ സ്വപ്നം ദിവ്യസന്ദേശങ്ങളിൽപെട്ടതാണെന്നുള്ള കാര്യം പ്രസിദ്ധമാണല്ലോ.

## 3. ഹഫ്സ്വഃ (حفصة بنت عمر رضـ)

അബൂബക്ർ (റ)നെ കഴിച്ചാൽ നബി ﷺക്ക് പലനിലക്കും ബന്ധപ്പെട്ട ആൾ ഉമർ (റ) തന്നെയായിരുന്നു. അദ്ദേഹത്തിന്റെ മകളായ ഹഫ്സ്വഃ (റ)യുടെ ആദ്യ ഭർത്താവ് ഖുനൈസ് (خنيس بن حذافة رضـ) ആയിരുന്നു. ബദ്ർ യുദ്ധത്തിൽ പറ്റിയ പരിക്ക്മൂലം ഖുനൈസ് (റ) നിര്യാതനായി. ഈ അവസരത്തിലായിരുന്നു തിരുമേനിയുടെ പുത്രിയും, ഉഥ്മാൻ (റ)ന്റെ പത്നിയുമായിരുന്ന റുഖിയ്യഃ (റ)യുടെയും മരണം സംഭവിച്ചത്. വിധവയായ മകളുടെ കാര്യത്തിൽ അത്യധികം ദുഃഖിതനായിരുന്ന ഉമർ (റ) തന്റെ മകളെ വിവാഹം ചെയ്താൽകൊള്ളാമെന്ന് ഉഥ്മാൻ (റ)നോട് ആവശ്യപ്പെടുകയുണ്ടായി. അദ്ദേഹം അതിന് മുമ്പോട്ടുവന്നില്ല. ഉമർ (റ) വ്യസനസമേതം അബൂബക്ർ (റ)നെ സമീപിച്ച് വിവരം പറഞ്ഞു. അദ്ദേഹം അത് സമ്മതിച്ചേക്കുമെന്ന് അദ്ദേഹത്തിന് ആശയുണ്ടായിരുന്നു. എന്നാൽ, അബൂബക്ർ (റ) പറഞ്ഞത് ഇപ്രകാരമായിരുന്നു. 'ഉഥ്മാന് ഹഫ്സ്വഃയെക്കാൾ നല്ലൊരു ഭാര്യയും ഹഫ്സഃക്ക് ഉഥ്മാനെക്കാൾ നല്ലൊരു ഭർത്താവും കിട്ടിയെന്നുവരാം.' ഈ ദീർഘദൃഷ്ടി സാക്ഷാൽക്കരിക്കപ്പെടുകയും ചെയ്തു. ഉഥ്മാൻ (റ)ന് തിരുമേനിയുടെ മകൾ ഉമ്മുകുൽസൂമിനെ (أم كلثوم رضـ)തിരുമേനി വിവാഹം ചെയ്തുകൊടുത്തു. ഹഫ്സ്വഃ (റ)യെ തിരുമേനിയും വിവാഹം കഴിച്ചു. ഇത്മൂലം ഉമർ (റ)ന്റെ വ്യസനത്തിന് പ്രതീക്ഷയിൽ കവിഞ്ഞ പരിഹാരം സിദ്ധിച്ചു. ഇസ്ലാമിന്വേണ്ടി ആത്മാർപ്പണം ചെയ്ത ഖുനൈസ് (റ) നോടുള്ള കടപ്പാട് നിർവഹിക്കപ്പെടുകയും, ഹഫ്സ്വഃ (റ) വൈവിധ്യത്തിൽനിന്ന് മോചിപ്പിക്കപ്പെടുകയും ഉണ്ടായി. നമസ്കാരം, നോമ്പ് മുതലായ ആരാധനാകൃത്യങ്ങളിൽ മുഴുകിയിരുന്ന ഒരു മഹതിയായിരുന്നു ഹഫ്സ്വഃ (റ). തിരുമേനി ഒരിക്കൽ അവരെ വിവാഹമോചനം ചെയ്യുകയുണ്ടായെങ്കിലും, വീണ്ടും മടക്കി എടുക്കുകയാണ് ചെയ്തത്. ഇവരുടെ വിയോഗം ഹിജ്റഃ 45ലായിരുന്നു.

## 4. ഹിൻദ് എന്ന ഉമ്മുസലമഃ (أم سلمة هند بنت أبى أمية رضـ)

ഹിജ്റഃ മൂന്നാമത്തെയോ നാലാമത്തെയോ കൊല്ലത്തിലാണ് ഇവരുടെ വിവാഹം. ക്വുറൈശി ഗോത്രത്തിൽ മഖ്സൂമിശാഖക്കാരനായിരുന്ന അബൂസലമഃ (റ)യുടെ ഭാര്യാ

യിരുന്നു ഉമ്മുസലമഃ (റ). അദ്ദേഹം നബി തിരുമേനി ﷺയുടെ നേരെ അമ്മായിയുടെ പുത്രനും, മുലകുടി ബന്ധത്തിലുള്ള സഹോദരനും, മരണംവരെ തിരുമേനിയൊന്നിച്ച് എല്ലാ പ്രധാനരംഗങ്ങളിലും പങ്കെടുത്ത മഹാനുമായിരുന്നു. നാല് അനാഥകളെയും, വിധവയായ ഉമ്മുസലമഃ (റ)യെയും വിട്ടേച്ചുകൊണ്ട് അദ്ദേഹം ചരമമടഞ്ഞു. തിരുമേനി ആ കുടുംബത്തെ രക്ഷിക്കുവാൻ ഉദ്ദേശിച്ചു. ആ മഹതി പറഞ്ഞു: 'ഞാനൊരു വൃദ്ധ! കുറെ അനാഥകളുടെ മാതാവും!! അതോടുകൂടി ഞാനൊരു പരുഷസ്വഭാവക്കാരിയും!! തിരുമേനി മറുപടി പറഞ്ഞയച്ചു: 'അനാഥകളെ ഞാനിങ്ങോട്ട് കൂട്ടിക്കൊണ്ടുപോന്നുകൊള്ളാം. നിന്റെ പരുഷസ്വഭാവം നീക്കിക്കളയുവാൻ അല്ലാഹുവിനോട് പ്രാർത്ഥിക്കുകയും ചെയ്യാം.' (വാർദ്ധക്യത്തെപ്പറ്റി ഒന്നും പ്രസ്താവിച്ചതുമില്ല.) ഈ വിവാഹത്തിന്റെ ഉദ്ദേശ്യം വ്യക്തമാണല്ലോ. ഉമ്മുസലമ (റ)യുടെ മരണം ഹിജ്റഃ 59 ലാണ്. മരിക്കുമ്പോൾ അവർ വളരെ വയസ്സുചെന്ന ഒരു വൃദ്ധയായിരുന്നു.

## 5. സൈനബ് (زينب بنت جحش رضـ)

ഹിജ്റഃ 5-ാം കൊല്ലത്തിൽ നടന്ന സൈനബ് (റ)യുടെ വിവാഹത്തെയും, അതിന്റെ സന്ദർഭത്തെയും, അതിലടങ്ങിയ ഉദ്ദേശ്യങ്ങളെയും കുറിച്ച് സൂ: അഹ്സാബിൽ അല്ലാഹു തന്നെ വിവരിച്ചതാണ്. അതിന്റെ അത്യാവശ്യ വിശദീകരണങ്ങളും നാം കണ്ടു. ക്വുറൈശീഗോത്രക്കാരിയും, തിരുമേനിയുടെ അമ്മായിയുടെ മകളുമായിരുന്ന സൈനബ് (റ)യെ ആദ്യം തിരുമേനിയുടെ പോറ്റുമകനും, അടിമത്തത്തിൽ നിന്ന് തിരുമേനി മോചിപ്പിച്ച ആളുമായ സൈദ് (റ) വിവാഹം ചെയ്തു. വിവാഹലോചന നടന്നപ്പോൾ തന്നെ സൈനബും കുടുംബവും ആ വിവാഹത്തിൽ അതൃപ്തി പ്രകടിപ്പിക്കുകയുണ്ടായി. പക്ഷേ, അല്ലാഹുവും, റസൂലും- ഒരു പ്രത്യേക ലക്ഷ്യം നിമിത്തം- തീർച്ചപ്പെടുത്തിയ കാര്യമെന്ന നിലക്ക് അവരത് സമ്മതിക്കയും ചെയ്തു. കുലമഹത്വത്തിനും, ജാത്യാഭിമാനത്തിനും ഇസ്ലാമിൽ വിലയില്ലെന്ന് റസൂൽ തിരുമേനി ﷺയുടെ സ്വന്തക്കാർ മുഖേനത്തന്നെ തെളിയിക്കുകയെന്ന രഹസ്യം ആ വിവാഹത്തിലടങ്ങിയിരുന്നു. പിന്നീട് സൈദും (റ) സൈനബ് (റ)മായി സ്വഭാവത്തിൽ പൊരുത്തപ്പെടാതെ വന്നപ്പോൾ സൈദ് (റ) അവരെ വിവാഹമോചനം ചെയ്തു. പോറ്റുമക്കളെ എല്ലാനിലക്കും യഥാർത്ഥമക്കളെപ്പോലെ ഗണിച്ചുവന്നിരുന്ന ജാഹിലിയ്യാ പാരമ്പര്യ സമ്പ്രദായം ക്വുർആൻ നിറുത്തൽ ചെയ്തതോടെ, അതിന് പ്രവർത്തനരൂപേണ മാതൃക കാട്ടുവാനായി- അല്ലാഹുവിന്റെ കൽപനപ്രകാരം- തിരുമേനി സൈനബ (റ)യെ വിവാഹം കഴിച്ചു. ഇതാണ് സംഭവത്തിന്റെ ചുരുക്കം.

'സൈനബിനെക്കാൾ മതകാര്യത്തിൽ നല്ലവളും, അല്ലാഹുവിനെ ഭയപ്പെടുന്നവളും, വർത്തമാനത്തിൽ സത്യം പാലിക്കുന്നവളും, കുടുംബബന്ധം പാലിക്കുന്നവളും, വലിയ ദാനധർമങ്ങൾ ചെയ്യുന്നവളും, അല്ലാഹുവിനെ ഉദ്ദേശിച്ചുള്ള പുണ്യകർമങ്ങളിലും ദാനധർമങ്ങളിലും ശരീരം മുഷിഞ്ഞിറങ്ങുന്നവളും സ്ത്രീകളിൽ വേറെ ഉണ്ടായിരുന്നില്ല' എന്ന് ആഇശഃ (റ) അവരെപ്പറ്റി പ്രശംസിച്ചു പറഞ്ഞതായിക്കാണാം. ഹിജ്റഃ 20 ലോ 21 ലോ ആയിരുന്നു അവരുടെ മരണം. നബി ﷺയുടെ പത്നിമാരിൽ ആദ്യം മരണപ്പെട്ടത് സൈനബ (റ)യാണ്.

## 6. ജുവൈരിയഃ (جويرية بنت الحارث رضـ)

ഹിജ്റഃ 5-ാം കൊല്ലത്തിൽതന്നെയാണ് നബി ﷺ ജുവൈരിയഃ (റ)യെ വിവാഹം കഴിച്ചത്. ബനൂമുസ്ത്വലക് ഗോത്രത്തിലെ നേതാവും, പ്രമാണിയുമായിരുന്ന ഹാരിഥ (حارث ابن ضرار)ന്റെ ഭാര്യയായിരുന്നു ഇവർ. വമ്പിച്ച ഒരു സേനയുമായി ഇയാൾ നബി ﷺയുടെ നേരെ പടയെടുത്തു. മുറൈസിഉ് (مريسع) എന്നിടത്തുവെച്ച് മുസ്ലിംകൾ അതിനെ നേരിട്ടു. തിരുമേനി അവരെ ഇസ്ലാമിലേക്ക് ക്ഷണിച്ചു. അവർ ക്ഷണം നിര

സിച്ച് യുദ്ധം നടത്തി. യുദ്ധത്തിൽ പരാജയപ്പെടുകയും ചെയ്തു. ഈ യുദ്ധത്തിൽ ബന്ധനസ്ഥരായവരുടെ കൂട്ടത്തിൽ ജുവൈരിയഃ (റ)യും ഉൾപ്പെട്ടിരുന്നു. ഥാബിത്ത് (ثابت بن قيس رضـ)ന്റെ ഓഹരിയിലാണ് ഇവർ അകപ്പെട്ടത്. ഏഴ് 'ഊകിയഃ' (*) സ്വർണം പ്രതിഫലം നിശ്ചയിച്ചുകൊണ്ട് ഥാബിത്ത് (റ) അവരെ മോചിപ്പിച്ചുവിടാൻ തീരുമാനിച്ചു. എന്നാൽ പ്രസ്തുതമോചനമൂല്യം കൊടുക്കുന്നതിൽ തന്നെ സഹായിക്കണമെന്നപേക്ഷിക്കുവാൻ ജുവൈരിയഃ (റ)കണ്ടുപിടിച്ചത് തിരുമേനിയെയായിരുന്നു. അവർ തിരുമേനിയുടെ അടുക്കൽ ചെന്നു തന്റെ കുലമാഹാത്മ്യവും മറ്റും ഉണർത്തിക്കൊണ്ട് സഹായമർത്ഥിച്ചു. അതെല്ലാം കണക്കിലെടുത്തുകൊണ്ട് അവരുടെ അപേക്ഷ തിരുമേനി സ്വീകരിക്കുകയും, സംഖ്യ നികത്തിക്കൊടുക്കുകയും ചെയ്തു. അവരുടെയും, അവരുടെ കുടുംബത്തിന്റെയും മാന്യതയും, യശസ്സും പൂർവ്വാധികം ശോഭിക്കുമാറ് തിരുമേനി പിന്നീടവരെ വിവാഹം ചെയ്കയും ചെയ്തു. ഉടനെത്തന്നെ അതിന്റെ ഫലം സംഭവിച്ചത് നോക്കുക!-

ഈ വിവാഹത്തോടുകൂടി തിരുമേനിയുടെ ബന്ധുക്കളായിത്തീർന്ന മുസ്ത്വലക് ഗോത്രക്കാരിൽനിന്ന് യുദ്ധത്തിൽ ബന്ധനത്തിലാക്കപ്പെടുകയും, പടയാളികൾക്കിടയിൽ വിഹിതം ചെയ്യപ്പെടുകയും ചെയ്തിരുന്ന എല്ലാവരെയും- ഒന്നൊഴിയാതെ- സ്വഹാബികൾ സ്വതന്ത്രരാക്കി വിട്ടുകൊടുത്തു. തിരുമേനിയോട് വിവാഹബന്ധമുള്ള ഒരു കുടുംബത്തിലെ അംഗങ്ങളെ അധീനത്തിൽ വെക്കുവാൻ അവർ ഇഷ്ടപ്പെട്ടില്ല. മാത്രമോ? മുസ്ത്വലക് ഗോത്രം സന്തോഷാധിക്യത്താൽ അല്ലാഹുവിന് നന്ദിയായി ഒന്നടങ്കം ഇസ്‌ലാമിനെ അംഗീകരിക്കുകയും ചെയ്തു!

## 7. റംലഃ എന്ന ഉമ്മുഹബീബഃ (أم حبيبة رملة بنت أبى سفيان رضـ)

ക്വുറൈശീ അറബികളിൽ അബൂസുഫ്‌യാൻ (റ)നുണ്ടായിരുന്ന സ്ഥാനമാനങ്ങളും മക്കഃ വിജയത്തിൽ അദ്ദേഹം മുസ്‌ലിമായിത്തീരുന്നത്‌വരെ നബി ﷺക്കും, മുസ്‌ലിംകൾക്കും എതിരിലുണ്ടായിട്ടുള്ള ആക്രമണങ്ങളിൽ അദ്ദേഹം വഹിച്ച പങ്കുകളും ചരിത്രപ്രസിദ്ധമാണ്. ഇദ്ദേഹത്തിന്റെ മകളായ ഉമ്മുഹബീബഃ (റ) നേരത്തെ ഇസ്‌ലാമിനെ അംഗീകരിച്ചവരിൽ ഉൾപ്പെടുന്നു. ആദ്യഭർത്താവായിരുന്ന ഉബൈദുല്ലാഹിബ്നുൽ ജഹ്ശീ എന്ന ആളുടെ ഒന്നിച്ച് അവരും അബീസീനിയയിലേക്കുള്ള രണ്ടാമത്തെ ഹിജ്റഃയിൽ പങ്കെടുത്തിരുന്നു. ഉബൈദുല്ല അബീസീനിയയിൽ ചെന്നശേഷം ക്രിസ്തീയമതം സ്വീകരിക്കയാണുണ്ടായത്. റംലഃ (റ)യാകട്ടെ, തന്റെ അശരണതയും, വിഷമങ്ങളും അവഗണിച്ചുകൊണ്ട് ഇസ്‌ലാമിൽ തന്നെ ഉറച്ചുനിന്നു. ഹബീബഃ എന്ന് പേരായ ഒരു കുട്ടിയും അവർക്കുണ്ടായിരുന്നു. കുട്ടിയുടെ പേരോട് ചേർത്താണ് അവർ ഉമ്മുഹബീബഃ (ഹബീബഃയുടെ ഉമ്മ) എന്ന് വിളിക്കപ്പെടുന്നത്. ഇസ്‌ലാമിന്റെ ശത്രുക്കളുടെ അങ്ങേഅറ്റത്തെ നേതൃത്വം കയ്യാളുന്ന മാതാപിതാക്കളെയും, കുടുംബത്തെയുമെല്ലാം ഉപേക്ഷിച്ചു -തൗഹീദിന്റെ വിശ്വാസം നിലനിറുത്തുവാനായി- തന്റെ ഏകാവലംബമായ ഭർത്താവൊന്നിച്ചു കടൽതാണ്ടി വിദൂരപ്രദേശത്തേക്ക് കടന്നുപോയിക്കഴിഞ്ഞശേഷം, ഭർത്താവ് തന്റെ കഠിനശത്രുവായി മാറിക്കഴിഞ്ഞാൽ പിന്നെ, അബലയായ ആ സ്ത്രീരത്നത്തിന്റെ കഥയെന്തായിരിക്കും?! കയ്യിലൊരു കുഞ്ഞും! ആ നാട്ടിലെ നിവാസികളാകട്ടെ, ക്രിസ്ത്യാനികളും!

അബീസീനിയാ ചക്രവർത്തിയായ നജ്ജാശീ (നെഗാശീ)യെ ഇസ്‌ലാമിലേക്ക് ക്ഷണിച്ചുകൊണ്ടുള്ള കത്തുമായി നബി ﷺ ദൂതനെ അയച്ചിരുന്നു. നജ്ജാശീ മുസ്‌ലിമാകുകയും ചെയ്തു. അദ്ദേഹം തിരുമേനിക്ക്‌വേണ്ടി ഉമ്മുഹബീബഃക്ക് 400 ദീനാർ (പൊൻ

***(*) 'ഊകിയഃ'= സുമാർ 10 ഉറുപ്പികത്തൂക്കത്തിലധികം വരുന്ന ഒരു പലം. അഥവാ 40 ദിർഹം.***

പണം) മഹ്ർ നൽകിക്കൊണ്ടും -ഉഥ്മാൻ (റ)ന്റെ സാന്നിദ്ധ്യത്തിലും -നബി ﷺക്കുവേണ്ടി അവരുടെ വിവാഹകർമം നടത്തപ്പെട്ടു. (ആ ഹിജ്റഃയിൽ ഉഥ്മാനും(റ) പങ്കെടുത്തിരുന്നു.) തിരുമേനിയുടെ ആവശ്യപ്രകാരം ശുറഹ്ബീലുബ്നുഹസനഃ (شرحبيل بن حسنة رضـ)യുടെ കൂടെ ഉമ്മുഹബീബഃ (റ) തിരുമേനിയുടെ അടുക്കലേക്ക് മടങ്ങുകയും ചെയ്തു. മിക്കവാറും ഹിജ്റഃ 6-ാം കൊല്ലത്തിലാണ് ഈ സംഭവം. ഹിജ്റഃ വർഷം 44 ൽ അവർ ഇഹലോകവാസം വെടിഞ്ഞു.

## 8. സഫിയ്യഃ (صفية بنت حيي بن اخطب رضـ)

ഹിജ്റഃ 7-ാം കൊല്ലത്തിൽ നബി ﷺ സ്വഫിയ്യഃ (റ)യെ വിവാഹം ചെയ്തു. ഇസ്റാഈല്യരായ യഹൂദികളുടെ ഒരു നേതാവും, നദ്വീർ (نضير) ഗോത്രത്തിന്റെ തലവനുമായിരുന്നു സ്വഫിയ്യഃ (റ)യുടെ പിതാവായ ഹുയയ്യ. അഹ്സാബ് യുദ്ധത്തിലും മറ്റും ഇസ്ലാമിനെതിരായ രംഗങ്ങളിൽ ഹുയയ്യിന്റെ പങ്ക് പ്രസ്താവ്യമത്രെ. സ്വഫിയ്യഃ (റ)യുടെ മുൻഭർത്താവായിരുന്ന കിനാനഃ (كنانة) ഖൈബർയുദ്ധത്തിൽ കൊല്ലപ്പെടുകയും, സ്വഫിയ്യഃ (റ) ചിറപിടിക്കപ്പെടുകയും ചെയ്തു. ഒരു വമ്പിച്ച ഗോത്രത്തിന്റെ തലവനും, ഒരു സമുദായത്തിലെ നേതാവുമായ ഒരാളുടെ വിധവയായിത്തീർന്ന മകൾക്ക് അടിമത്ത ജീവിതം എത്രമാത്രം വേദനാജനകമായിരിക്കുമെന്ന് പറയേണ്ടതില്ല. തിരുമേനി അവരെ വിവാഹം കഴിക്കുകയും ചെയ്തു. യുദ്ധത്തിൽ ബന്ധനസ്ഥരായവരെ ഓഹരിചെയ്തകൂട്ടത്തിൽ, സ്വഫിയ്യഃ (റ) ദഹ്യത്തുൽകൽബീ (റ) എന്ന സ്വഹാബിയുടെ ഓഹരിയിൽപെട്ടിരുന്നുവെന്നും, തിരുമേനി അവരെ ദഹ്യത്തിന്റെ പക്കൽനിന്ന് വിലകൊടുത്തുമേടിച്ചാണ് 'ഇത്ക്വ്' (അടിമത്ത മോചനം) നൽകി വിവാഹം ചെയ്തെന്നും പറയപ്പെട്ടിട്ടുണ്ട്. الله أعلم ഏതായാലും ഈ വിവാഹം നദ്വീർഗോത്രം ഇസ്ലാമിനെ അംഗീകരിക്കുവാൻ കാരണമായിത്തീർന്നു.

## 9. മൈമൂനഃ (ميمونة بنت الحارث الهلالى رضـ)

നബി ﷺയുടെ അവസാനത്തെ ഭാര്യയായ മൈമൂനഃ (റ)യുടെ വിവാഹം ഹിജ്റഃ ഏഴാംകൊല്ലത്തിൽ നടന്നു. അവർക്ക് അന്ന് 50ഓളം വയസ്സുവരും. ഇവരുടെ സഹോദരിയായ ലുബാബഃ (لبابة رضـ)യാണ് 'അല്ലാഹുവിന്റെ വാൾ' (سيف الله) എന്ന കീർത്തിമുദ്ര ലഭിച്ച ഖാലിദുബ്നുൽ വലീദ് (റ)ന്റെ മാതാവ്. ഇദ്ദേഹത്തിന്റെ വിശ്വാസത്തിന് ഈ വിവാഹം കാരണമായിട്ടുണ്ട്. ആദ്യം ഒരു ഭർത്താവ് അവരെ വിവാഹം ചെയ്ത് മോചിപ്പിച്ചിരുന്നു. പിന്നീട് അബൂറഹ്മ് എന്ന മറ്റൊരാൾ വിവാഹം ചെയ്തു. അയാൾ മരിക്കയും ചെയ്തു. ഈ വിവാഹംമൂലം മൈമൂനഃ (റഃ)യുടെ കുടുംബങ്ങൾക്ക് വളരെയധികം ഗുണം കൈവന്നിട്ടുണ്ട്. അവരുടെ അതിദയനീയമായ ദാരിദ്ര്യവും, പട്ടിണിയും അവസാനിക്കുവാനും, മുസ്ലിംകളെക്കുറിച്ചുണ്ടായിരുന്ന അവരുടെ അപാരമായ ഭീതിനീങ്ങുവാനും ഇത് കാരണമായി.

## മറ്റ് ചില വിവാഹങ്ങൾ

നബി തിരുമേനി ﷺ ചരമം പ്രാപിക്കുമ്പോൾ നിലവിലുണ്ടായിരുന്ന ഒമ്പത് ഭാര്യമാരുടെ വിവാഹത്തെക്കുറിച്ചാണ് മുകളിൽ നാം പ്രസ്താവിച്ചത്. മറ്റൊരു ഭാര്യയും 'സാധുക്കളുടെ ഉമ്മ' (أم المساكين) എന്ന പേരിൽ അറിയപ്പെട്ടിരുന്നവരുമായ സൈനബ് (زينب بنت خزيمة رضـ)യും, വേറൊരു ഭാര്യയായിരുന്ന ഖൗലഃ (خولة بنت حكيم رضـ)യും തിരുമേനിയുടെ മരണത്തിന് മുമ്പ് തന്നെ ചരമമടഞ്ഞിരുന്നു. സൂ: അഹ്സാബ് 50-ാം വചനത്തിൽ പ്രസ്താവിച്ചപ്രകാരം നബി ﷺ തിരമേനിക്ക് സ്വന്തം ദേഹങ്ങളെ ദാനം ചെയ്തവ

രായിരുന്നു ഈ രണ്ടുപേരും.

മേൽ വിവരിച്ച ഏതൊരു വിവാഹത്തെ എടുത്തുനോക്കിയാലും, അത് നബി തിരുമേനി ﷺക്ക് ദാമ്പത്യസുഖത്തിലുള്ള താൽപര്യത്തിൽനിന്ന് ഉളവായതായിരുന്നുവെന്ന് വക്രവീക്ഷണഗതിയില്ലാത്ത ഒരാൾക്കും പറയുവാൻ സാധ്യമല്ല. ഇസ്‌ലാമിന്മുമ്പും, അതിന്റെ ആദ്യഘട്ടങ്ങളിലും ഒരാൾക്ക് ഇത്ര ഭാര്യമാരേ ഉണ്ടായിരിക്കുവാൻ പാടുള്ളൂവെന്ന് നിയമമുണ്ടായിരുന്നില്ല. ക്വുർആൻ (സൂ: നിസാഅ് 3 ൽ) അത് നാലുവരെയാക്കി ചുരുക്കുകയുണ്ടായി, (സൂ: അഹ്സാബ് 51 ൽ) തിരുമേനി ഉദ്ദേശിക്കുന്ന ഭാര്യമാരെ സ്വീകരിക്കുവാനും, ഉദ്ദേശിക്കുന്നവരെ ഒഴിവാക്കുവാനും അല്ലാഹു സമ്മതം നൽകുകയും ചെയ്തു. അതേ സമയത്ത് തിരുമേനിയുടെ നിലവിലുള്ള ഭാര്യമാർക്ക് പുറമെ പുതുതായി വിവാഹം ചെയ്യുന്നതും, അവരെ വിട്ട് പകരം വേറെ ഭാര്യമാരെ സ്വീകരിക്കുന്നതും, നബി ﷺക്ക് ശേഷം അവിടുത്തെ ഭാര്യമാരെ മറ്റൊരാൾ വിവാഹം ചെയ്യുന്നതും അല്ലാഹു (സൂ: അഹ്സാബ് 52- 53 ൽ) വിരോധിക്കുകയും ചെയ്തു. അപ്പോൾ, നിലവിലുള്ള ഒമ്പത് പേരിൽ നാലുപേരൊഴിച്ച് ബാക്കിയുള്ളവരെ വേർപെടുത്തുക എന്ന് വെച്ചാലത്തെ സ്ഥിതി എന്തായിരിക്കും? ഇവരിൽ ഏതെങ്കിലും അഞ്ചുപേരെ പിരിച്ചയക്കുന്നപക്ഷം- ഓരോരുത്തരെയും വിവാഹം ചെയ്ത പരിതഃസ്ഥിതിയും, ഉദ്ദേശ്യവും, ഇസ്‌ലാമിന് അത്മൂലമുണ്ടായ നേട്ടവുമെല്ലാം വിലയിരുത്തുമ്പോൾ- അതിന്റെ ഭവിഷ്യത്ത് എത്രമാത്രം വമ്പിച്ചതായിരിക്കുമെന്ന് ആലോചിച്ചുനോക്കുക! അറേബ്യയിൽ അത്മൂലം സംഭവിക്കാനിരിക്കുന്ന കോളിളക്കം എത്ര ഭയങ്കരമായിരിക്കും?!!

തങ്ങളുടെ ഐഹികമായ യാതൊരു താൽപര്യത്തെയും വകവെക്കാതെ, മിക്കവാറും അർദ്ധപട്ടിണികൊണ്ട് തൃപ്തിയടഞ്ഞു റസൂൽ തിരുമേനിയോടൊപ്പം ജീവിക്കുവാനും, അല്ലാഹുവിന്റെയും റസൂലിന്റെയും പ്രീതിമാത്രം സമ്പാദിക്കുവാനും ദൃഢപ്രതിജ്ഞ ചെയ്തവരാണല്ലോ ഈ ഓരോ ഭാര്യയും. ഇവരിൽ ആരെയെങ്കിലും പിരിച്ചുവിട്ടേക്കുന്നത് എത്രമേൽ അന്യായമായിരിക്കും?! ഒരുനിലക്കും തിരുമേനിയെ പിരിഞ്ഞുപോകാൻ ഇഷ്ടപ്പെടാത്തത് കൊണ്ടാണല്ലോ സൗദഃ (റ) തന്റെ ദിവസങ്ങൾ ആഇശഃ (റ)ക്ക് വിട്ടുകൊടുത്തുകൊണ്ട് തിരുമേനിയുടെ ഭാര്യാപദം മുറിച്ചുകളയാതിരിക്കുവാൻ അപേക്ഷിച്ചതും. എല്ലാ ഭാര്യമാരും ഒന്നിച്ചുചേർന്ന് തിരുമേനിയോട് ചിലവിനാവശ്യപ്പെട്ട സംഭവത്തിൽ- (സൂ: അഹ്സാബിലെ 28-ാം വചനം അവതരിച്ച അവസരത്തിൽ)- ഒരു തീരുമാനമെടുക്കുന്നത് മാതാപിതാക്കളോട് ആലോചിച്ചു ചെയ്താൽ മതിയെന്ന് തിരുമേനി പറഞ്ഞപ്പോൾ, കേവലം ബാലികപ്രായം വിട്ടുമാറിയിട്ടില്ലാത്ത ആഇശഃ (റ) അതിന് പറഞ്ഞ മറുപടി ഇപ്രകാരമായിരുന്നു: 'അങ്ങയുടെ കാര്യത്തിലാണോ ഞാൻ മാതാപിതാക്കളോട് ആലോചന നടത്തുന്നത്?!'

നബി തിരുമേനി ﷺയുടെ വിവാഹങ്ങളെല്ലാംതന്നെ, നാല് ഭാര്യമാരിലധികം പാടില്ലെന്ന നിയമം വരുന്നതിന് മുമ്പായിരിക്കാനും സാധ്യത കാണുന്നു. ഏതായാലും അങ്ങനെയല്ലെന്നുള്ളതിന് തക്ക തെളിവുകളില്ല. എന്നാലും, ആ നിയമം വന്നപ്പോൾ എന്തുകൊണ്ട് നാലാളൊഴിച്ച് മറ്റുള്ളവരെ പിരിച്ചുവിട്ടില്ല? എന്ന് ചോദിക്കുന്നവർ, അവരെ പിരിച്ചുവിട്ടാലുണ്ടാകുന്ന ഉപരിസൂചിതങ്ങളായ ഭവിഷ്യത്തുകൾക്ക് പുറമെ വേറെ ചില സംഗതികളും ഓർക്കേണ്ടതായുണ്ട്: ചില ആളുകൾ ഇസ്‌ലാമിൽ വന്നപ്പോൾ അവർക്ക് നിലവിലുണ്ടായിരുന്ന നാലിലധികം ഭാര്യമാരിൽ നാലുപേരെമാത്രം തിരഞ്ഞെടുത്തു മറ്റുള്ളവരെ പിരിച്ചുവിടുവാൻ കൽപിക്കപ്പെട്ടത് ശരിതന്നെ. പക്ഷേ, അവർ ഇസ്‌ലാമിൽ വന്നത് നാല് ഭാര്യമാരുടെ നിയമം അവതരിച്ചശേഷമായിരുന്നുവെന്നും, അവർ ഇസ്‌ലാമിൽ വന്നതുമുതൽ ആ നിയമം അനുസരിക്കുവാൻ ബാധ്യസ്ഥരായെന്നും വ്യക്തമാണ്. ആ നിയമം അവതരിക്കുന്നതിന് മുമ്പ് ഇസ്‌ലാമിൽ വന്നിട്ടുള്ള ആരോടും തന്റെ ഭാര്യമാരിൽ നാലാളൊഴിച്ച് ബാക്കിയുള്ളവരെ പിരിച്ചുവിടാൻ കൽപിക്കപ്പെട്ടതായി അറിയപ്പെടുന്നില്ല. നാലിലധികം ഭാര്യമാരു

ണ്ടായിരിക്കുകയെന്നത് അക്കാലത്ത് വളരെ അപൂർവ്വമൊന്നും അല്ലായിരുന്നുതാനും. എന്നിരിക്കെ, നബി ﷺ മാത്രം നാലിലധികം ഭാര്യമാരെ വെച്ചുകൊണ്ടായിരുന്നുവെന്ന് പറയുവാൻ ന്യായമില്ല.

മേൽവിവരിച്ചതിൽനിന്ന് നബി തിരുമേനി ﷺ ഒരു കാമാസക്തനോ, വിവാഹപ്രിയനോ ആയിരുന്നില്ലെന്നും, തിരുമേനിയുടെ ഓരോ വിവാഹം പരിശോധിച്ചാലും അതിൽ മഹത്തായ ചില ഉദ്ദേശ്യങ്ങൾ അടിങ്ങിയിരുന്നുവെന്നും, ക്വുർആന്റെ ഏതെങ്കിലും നിയമനിർദ്ദേശത്തിന് വിരുദ്ധമായി തിരുമേനി യാതൊന്നും ചെയ്തിട്ടില്ലെന്നും നല്ലപോലെ വ്യക്തമാണ്. ഇതരമുസ്ലിംകൾക്ക് അനുവദിക്കപ്പെടാത്ത വല്ല ആനുകൂല്യവും അവിടുന്ന് ഉപയോഗപ്പെടുത്തിയിട്ടുണ്ടെങ്കിൽ, അത് അല്ലാഹു തിരുമേനിക്ക് പ്രത്യേകം അനുവദിച്ചുകൊടുത്തതുകൊണ്ടാണെന്നും, അതിൽ ചില പ്രത്യേക യുക്തി രഹസ്യങ്ങൾ അടങ്ങിയതുകൊണ്ടാണെന്നും, പ്രവാചകൻമാരെ മറ്റുള്ളവരുടെ അതേഅളവുകോൽ വെച്ച് അളക്കുവാൻ പാടില്ലെന്നുംകൂടി നാം മനസ്സിലാക്കേണ്ടതാകുന്നു. അല്ലാഹു നമുക്ക് സൽബുദ്ധിയും നേർമാർഗവും തന്നനുഗ്രഹിക്കട്ടെ. ആമീൻ.

## അടിമത്തം ഇസ്ലാമിൽ

ഇസ്ലാമിന്റെ നേരെ വളരെയധികം ആരോപണങ്ങൾക്കും, പല ആശയക്കുഴപ്പങ്ങൾക്കും കാരണമായ ഒന്നാണ്, അത് പരിമിതമായ തോതിലെങ്കിലും അടിമത്തത്തെ അംഗീകരിക്കുന്നുവെന്നുള്ളത്. ഇസ്ലാമിന്റെ ശത്രുക്കൾ അതിനെതിരിൽ ഉപയോഗപ്പെടുത്താറുള്ള ഒരു പ്രധാന ആയുധവുമാണിത്. മനുഷ്യൻ മനുഷ്യനെ അടിമയാക്കുന്നത് മനുഷ്യത്വത്തിനും, സംസ്കാരത്തിനും യോജിച്ചതല്ലെന്ന് പ്രത്യക്ഷത്തിൽ ആരും വേഗം സമ്മതിക്കുമല്ലോ. അതിനെതിരിൽ ന്യായം കാണുവാൻ മിക്കവർക്കും പ്രയാസവുമായിരിക്കും. അതുകൊണ്ട് മുസ്ലിംകൾക്കിടയിൽതന്നെ– ചില പണ്ഡിതൻമാർക്ക് പോലും– ഈ വിഷയത്തിൽ ആശയക്കുഴപ്പമുണ്ടായിട്ടുണ്ട്.

അങ്ങനെ, ഒരു വിഭാഗക്കാർ– ഈ ആരോപണത്തിൽനിന്ന് ഇസ്ലാമിനെ രക്ഷിക്കുവാൻവേണ്ടി– അടിമത്തത്തെ അംഗീകരിക്കുന്ന തരത്തിലുള്ള ക്വുർആൻ വാക്യങ്ങളെയും, നബിചര്യകളെയും അന്യഥാ വ്യാഖ്യാനിക്കുവാനും, ഇസ്ലാമിലെ ചില അംഗീകൃത നിയമങ്ങളെയും, ചരിത്ര ലക്ഷ്യങ്ങളെയും നിരാകരിക്കുവാനും മുതിർന്നു. മറ്റ് ചിലർ ആരോപണങ്ങൾക്ക് മറുപടി പറയുവാൻ സ്വീകരിച്ചിട്ടുള്ള രീതി ഇപ്രകാരമാണ്: 'ഇസ്ലാമിന് മുമ്പ്' അറബികൾക്കിടയിൽ അടിമ സമ്പ്രദായം സർവ്വത്ര പ്രചാരത്തിലുണ്ടായിരുന്നതുകൊണ്ട് ഇസ്ലാമിന്റെ ആരംഭത്തിൽ അറേബ്യയിൽ ധാരാളം അടിമകൾ ശേഷിപ്പുണ്ടായിരുന്നു. ക്വുർആനിലും മറ്റും അവരെക്കുറിച്ച് പലതും പ്രസ്താവിക്കുകയും, നിർദ്ദേശിക്കുകയും ചെയ്തിട്ടുള്ളത് ശരിയാണ്. പക്ഷേ, ഇസ്ലാമിക വ്യവസ്ഥയിൽ അടിമകൾ അവസാനിക്കുന്നത് വരേക്കും മാത്രമുള്ളവയാണ് ആ പ്രസ്താവനകളും, നിർദ്ദേശങ്ങളുമെല്ലാം. നബി തിരുമേനി ﷺയുടെ കാലം അവസാനിക്കുമ്പോഴേക്ക് –അല്ലെങ്കിൽ ഉമർ (റ)ന്റെ ഖിലാഫത്ത് കാലത്ത്– മുസ്ലിം സമുദായത്തിൽ അടിമകൾ അവശേഷിക്കാതായിരിക്കുന്നു. അഥവാ അടിമകളുടെ 'സ്റ്റോക്ക് തീർന്നുപോയി'. ഇസ്ലാമിൽ അടിമത്തത്തിന് യാതൊരു പഴുതുമില്ലാത്തത് കൊണ്ട് പിന്നീട് രംഗത്ത് വന്നിട്ടുള്ള അടിമകൾ ഒന്നൊഴിയാതെ– മുഴുവനും– നിയമവിരുദ്ധമായി കൈകാര്യം ചെയ്യപ്പെട്ടവരാകുന്നു. മേൽപറഞ്ഞ യാഥാർത്ഥ്യങ്ങൾ മനസ്സിലാക്കാതെ, മുസ്ലിംകൾ പൊതുവിൽ ക്വുർആനെയും, ഇസ്ലാമിക ലക്ഷ്യങ്ങളെയും തെറ്റിദ്ധരിച്ചിരിക്കുകയാണ്. അല്ലെങ്കിൽ ദുർവ്യാഖ്യാനം ചെയ്തിരിക്കുകയാണ്. ഇതാണ് ഇവരുടെ ന്യായത്തിന്റെ പോക്ക്. ഇതിനനുകൂലമായ പുതിയ തെളിവുകൾ സ്ഥാപിക്കുവാനും, എതിരായ തെളി

വുകളെ വളച്ചുതിരിക്കുവാനും ഇവരും ശ്രമം നടത്തുമെന്ന് പറയേണ്ടതില്ല.

എത്രതന്നെ സാഹസപ്പെട്ടാലും ബുദ്ധിമാൻമാരായ സത്യാന്വേഷികളുടെ അടുക്കൽ ഇവരുടെ മറുപടികൾ പ്രശ്നത്തിന് പൂർണമായ പരിഹാരം നൽകുന്നില്ല. കാരണം, ക്വുർആൻ വാക്യങ്ങൾക്കും, നബി വാക്യങ്ങൾക്കും ഏത് വിധേന വ്യാഖ്യാനം നൽകിയാലും അടിമകളെ സ്വീകരിക്കുക എന്ന സമ്പ്രദായം താത്വികമായിട്ടെങ്കിലും ഇസ്‌ലാം അനുവദിച്ചിട്ടുണ്ടെന്ന യാഥാർത്ഥ്യം പിന്നെയും മുഴച്ചുകൊണ്ടിരിക്കുന്നതായി കാണാം. യുക്തിവാദങ്ങളും, നവീകരണസംരംഭങ്ങളും ഒതുക്കിനിറുത്തി തുറന്നതും നിഷ്പക്ഷവുമായ ഹൃദയത്തോടുകൂടി ഇസ്‌ലാമിക പ്രമാണങ്ങളെ പരിശോധിക്കുന്നവരെ തൃപ്തിപ്പെടുത്തുവാൻ ഇവർക്ക് കഴിയാതെ വന്നിരിക്കയാണ്. അടിമകളെ സംബന്ധിച്ച് ക്വുർആനിലും, നബിവാക്യങ്ങളിലും വ്യക്തമായി പ്രസ്താവിക്കപ്പെട്ടിട്ടുള്ള എത്രയോ നിയമങ്ങളും നിർദ്ദേശങ്ങളും കാലഹരണപ്പെട്ടവയാണെന്ന് പറയുവാൻ മനസ്സാക്ഷി സമ്മതിക്കുമോ?!.

ഈ പ്രശ്നത്തിന് മറുപടി പറയുമ്പോൾ, ഓരോ വാദവും അതിന്റെ മറുപടിയും, മറുപടിക്കുള്ള രേഖയും നിരത്തിവെച്ച് പരിശോധിക്കുന്നതിനെക്കാൾ ഭേദം, ഇസ്‌ലാമിലെ അടിമത്തത്തെ ചോദ്യം ചെയ്യുവാൻ ഇടയാക്കിയ സാക്ഷാൽ കാരണം എന്താണെന്നും, അതിൽ ഇസ്‌ലാമിന്റെ വീക്ഷണഗതി എന്താണെന്നും പരിശോധിക്കുന്നതായിരിക്കും. ഈ അടിസ്ഥാനം തിട്ടപ്പെട്ട് കഴിഞ്ഞാൽ പിന്നെ, വിശദാംശങ്ങളിൽ ഉണ്ടായേക്കുന്ന അഭിപ്രായഭിന്നിപ്പുകൾ നിസ്സാരവും, വിട്ടുവീഴ്ചക്ക് വിഷമമില്ലാത്തവയുമായിരിക്കും.

ഈസാനബി (അ) വരെയുള്ള എല്ലാ പ്രവാചകൻമാർ മുഖേനയും അല്ലാഹുവിനാൽ വാഗ്ദാനം ചെയ്യപ്പെട്ട ഒരു ധാർമിക വ്യവസ്ഥ ഇവിടെ നടപ്പാക്കുകയാണ് മുഹമ്മദ് നബി തിരുമേനി ﷺ വഴി അല്ലാഹു ചെയ്തിരിക്കുന്നത്. സാർവ്വലൗകികമായ ആ വ്യവസ്ഥയുടെ പ്രബോധകനും, അതിന്റേതായ ഒരു ഭരണകൂടത്തിന്റെ സ്ഥാപകനുമാണ് നബി തിരുമേനി ﷺ. ഭൗതികമായ ഭരണവ്യവസ്ഥകൾ അതുമായി താത്വികമായിത്തന്നെ പൊരുത്തമില്ലാത്തതാകുന്നു. ഭൗതിക താൽപര്യങ്ങളെ ആസ്പദമാക്കിയുള്ള നിയമ നടപടികളും, അവകാശ ബാധ്യതകളുമായിരിക്കും അവരുടെ ലക്ഷ്യം. അതിനപ്പുറമുള്ള ധാർമികമോ, പാരത്രികമോ ആയ കാര്യങ്ങളൊന്നും അവയ്ക്ക് ചിന്താവിഷയങ്ങളല്ല. പോരാ, അത്തരം കാര്യങ്ങൾ പരിഗണിക്കപ്പെടുന്നത് പോലും അവയുടെ ദൃഷ്ടിയിൽ 'പിൻതിരിപ്പനോ', 'പഴഞ്ചനോ' ആയിരിക്കും. ഇന്നത്തെ ഭാഷയിൽ 'ഏറ്റവും പുരോഗമിച്ച' രാഷ്ട്രങ്ങളിൽ ആ പരിഗണനകൾ നിയമവിരുദ്ധംകൂടിയായിരിക്കാം. മിതമായി പറയുകയാണെങ്കിൽ, ലോകസ്രഷ്ടാവിനെ ആരാധിക്കുന്നവനും അവനെ പുച്ഛിച്ചുനിരസിക്കുന്നവനും, ദൈവദൂതൻമാരെ ബഹുമാനിക്കുന്നവനും അവരെ അവഹേളിക്കുന്നവനും ഒരു പരിഷ്കൃത രാഷ്ട്രത്തിന്റെ ദൃഷ്ടിയിൽ സമനിലയിലുള്ള പൗരൻമാരായിരിക്കും. ഏകദൈവ വിശ്വാസവും, മുപ്പത്തിമുക്കോടി ദൈവങ്ങളിലുള്ള വിശ്വാസവും അതിന്റെ മുമ്പിൽ ഒരു പോലെയായിരിക്കും. ബലാൽകാരമില്ലാത്ത വ്യഭിചാരകൂട്ടുകെട്ടും വൈവാഹിക ബന്ധവും തമ്മിൽ വലിയ അന്തരമൊന്നും അത് കാണുകയില്ല. സമത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും കാഹളമൂത്ത് സർവ്വത്ര കേൾക്കപ്പെടുമെങ്കിലും അവയുടെ നിർവ്വചനം യഥാർത്ഥത്തിൽ ഇന്നുവരെ നിർണയിക്കപ്പെട്ടു കഴിഞ്ഞിട്ടില്ലാത്തതുകൊണ്ട് ഭരണം പരിഷ്കരിക്കും തോറും ധാർമികമായ അരാജകത്വവും അസമാധാനവും വർദ്ധിച്ചുകൊണ്ടിരിക്കുന്നതാണ് അനുഭവം.

ഇസ്‌ലാമിക ഭരണകൂടത്തിന്റെ നിലപാട് ഇതിൽനിന്നും തികച്ചും വ്യത്യസ്തമത്രെ. ദൈവികമായ കടമകളും ബാധ്യതകളും മനുഷ്യൻ നിറവേറ്റുകയെന്നതാണിതിന്റെ പ്രഥമപ്രധാനമായ ലക്ഷ്യം. ഇസ്‌ലാമികശാസനകളുടെയെല്ലാം ആകെത്തുക അതാണ്. അതു

കൊണ്ട് ദൈവികകടമകളും ശാസനകളും ലംഘിക്കപ്പെടുന്നതിന് തക്കതായ ശിക്ഷകൾ നൽകപ്പെടേണ്ടത് അതിന്റെ കർത്തവ്യമായിത്തീരുന്നു. അതിന്റെ നിയമവ്യവസ്ഥയെ പാടെ നിഷേധിക്കുന്നതും, അതിന്റെ സാക്ഷാൽ നാഥനായ അല്ലാഹുവിന്റെ പരമാധികാരങ്ങളെ ചോദ്യം ചെയ്യുന്നതും അതിന്റെ മുമ്പിൽ ഏറ്റവും വമ്പിച്ച കുറ്റവുമാണ്. പക്ഷേ, വിശാല മനസ്കതയും, ദീർഘദൃഷ്ടിയും, ഉദാരവീക്ഷണവും അതിന്റെ കൂടപ്പിറവിയത്രെ. കുറ്റവാളികളെ ആദ്യം അത് ഗുണദോഷിക്കും; നന്നായി ഉപദേശിക്കും; സ്വീകരിക്കാത്തപക്ഷം അതിന്റെ വ്യവസ്ഥക്കെതിരിൽ വിലങ്ങടിക്കാതെയും, അതിന്റെ നേരെ കയ്യേറ്റം നടത്താതെയും കീഴൊതുങ്ങി നിൽക്കണമെന്ന് അത് താക്കീത് നൽകും. ഇതും വിലവെക്കാത്തപക്ഷം, അങ്ങനെയുള്ളവരുമായി ഏറ്റുമുട്ടുവാൻ അത് നിർബന്ധിതമാകുന്നു.

അങ്ങനെ, ഒരു യുദ്ധം നടത്തേണ്ടിവന്നാൽ പിന്നെ, അന്യോന്യം കൊല നടത്തി ജയാപജയം നോക്കുകയല്ലാതെ ഗത്യന്തരമില്ലല്ലോ. എന്നാൽ, ഈ അവസരത്തിൽപോലും, വൃദ്ധൻമാർ, സ്ത്രീകൾ, കുട്ടികൾ, അബലന്മാർ എന്നിവരെ കൊലപ്പെടുത്താതെ അത് സൂക്ഷിക്കുന്നു. കൊലയിൽ നിന്നൊഴിവാക്കി തടവിൽ പിടിച്ചവരെ യാതൊരു ഉപാധിയും കൂടാതെത്തന്നെ വിട്ടയ്ക്കും; ചിലരെ ചില ഉപാധികളോടുകൂടി വിട്ടുകൊടുക്കും; വേറെ ചിലരെ ഒരു തരത്തിൽ അസ്വതന്ത്രരാക്കി നിറുത്തപ്പെടും. ഒടുവിൽ പറഞ്ഞ വിഭാഗക്കാരത്രെ അടിമകൾ. ഇവരിൽ പ്രായേണ സ്ത്രീകൾ, കുട്ടികൾ തുടങ്ങിയ ദുർബ്ബലരായിരിക്കും മിക്കവാറും ഉണ്ടായിരിക്കുക. പലരുടെയും രക്ഷാകർത്താക്കൾ യുദ്ധത്തിൽ മൃതിയടഞ്ഞിട്ടുമുണ്ടാകാം. യുദ്ധാനന്തരം ഇവരെയെല്ലാം നിരുപാധികമായി വിട്ടയക്കുക എന്നൊരു പൊതുസമ്പ്രദായം നടപ്പാക്കുകയാണെങ്കിൽ, അത് അവർക്ക്തന്നെയും ആപത്തായി പരിഗണിച്ചേക്കും. മാത്രമല്ല, ഏതൊരുദ്ദേശ്യത്തെ മുൻനിറുത്തിയാണോ യുദ്ധം നടന്നതെങ്കിൽ ആ ഉദ്ദേശ്യത്തിന് പോലും അത് വിഘാതമായിരിക്കുകയും ചെയ്തേക്കും.

ശരി, എനി അടിമകളാക്കപ്പെട്ടുകഴിഞ്ഞവർക്ക് പിന്നീട് മോചനം കിട്ടി സ്വതന്ത്രരാവാൻ മാർഗമില്ലേ? തീർച്ചയായും ഉണ്ട്. അതിനുള്ള മാർഗങ്ങൾ സുലഭമാണ്. അടിമകൾക്ക് മോചനം നൽകുന്നതിനുള്ള പ്രോത്സാഹനങ്ങളും, നിർബന്ധമായി മോചിപ്പിക്കേണ്ടി വരുന്ന സന്ദർഭങ്ങളും, അവർ സ്വയംതന്നെ സ്വതന്ത്രരായിത്തീരുന്ന പരിതഃസ്ഥിതികളും, വളരെ ലഘുവായ ഉപാധികളോട്കൂടി മോചിപ്പിച്ചുവിടാനുള്ള വ്യവസ്ഥകളും ഇസ്ലാമിൽ അന്നും ഇന്നും നിരവധിയാണ്. (ക്വുർആനിലും, ഹദീഥിലും, ഫിക്വ്ഹ് (കർമശാസ്ത്ര) ഗ്രന്ഥങ്ങളിലും ഇതിന് ധാരാളം ഉദാഹരണങ്ങൾ കാണാം. ഇവിടെ അത് വിശദീകരിക്കുവാൻ സൗകര്യമില്ല. ഈ വിഷയകമായി പലരും പ്രത്യേക ഗ്രന്ഥങ്ങൾ തന്നെ എഴുതിയിട്ടുള്ളതാണ്.) ചുരുക്കിപ്പറഞ്ഞാൽ, പല കാരണങ്ങളും നിമിത്തം യുദ്ധത്തിൽ ബന്ധനസ്ഥരാക്കപ്പെടുന്നവരിൽ ഒരു കുറഞ്ഞ ശതമാനം മാത്രമേ അടിമകളായിത്തീരുകയുള്ളൂ. അവരിൽ തന്നെ ഏതാനും പേർ ഏറെത്താമസിയാതെ വിവിധ മാർഗങ്ങളിലൂടെ സ്വതന്ത്രരാക്കപ്പെടുകയും ചെയ്യും. ഇസ്ലാമിക ചരിത്ര ഗ്രന്ഥങ്ങൾ പരിശോധിക്കുന്ന പക്ഷം ഈ പരമാർത്ഥം ആർക്കും മനസ്സിലാക്കാം.

മേൽസൂചിപ്പിച്ച ഏതെങ്കിലും മാർഗങ്ങളിലൂടെ സ്വാതന്ത്ര്യം ലഭിക്കുവാൻ സാധിക്കാതെ അടിമകളായിത്തന്നെ അവശേഷിക്കുന്നവരുടെ അനുഭവമെന്താണെന്നാണ് പിന്നീട് ആലോചിക്കുവാനുള്ളത്. ഇതരസമുദായങ്ങളിൽ സാധാരണ പൗരൻമാർ അനുഭവിച്ചുവരുന്ന –ചില സമുദായത്തിലെ ചില വിഭാഗക്കാർ അനുഭവിച്ചുവരുന്നതിനെക്കാൾ മെച്ചപ്പെട്ടതുമായ– സുഖസൗകര്യങ്ങളും സ്ഥാനമാനങ്ങളും അവർക്ക് ഇസ്ലാമിൽ ലഭിക്കുന്നു. സ്വതന്ത്രനാക്കിവിടുവാൻ ആലോചന നടക്കുന്നതിന്റെ പേരിലോ, സ്വതന്ത്രനാക്കിവിട്ടതിന്റെ പേരിലോ അടിമകൾ വില

പിച്ചു വാവിട്ട് കരയുകയും, മോചനം നൽകി വിട്ടയച്ചു പിന്നെയും വിട്ടുപോവാൻ സമ്മതിക്കാതിരിക്കുകയും ചെയ്ത സംഭവങ്ങൾ പലതും ഇസ്‌ലാം ചരിത്രത്തിന്റെ താളുകളിൽ രേഖപ്പെട്ടുകിടക്കുന്നത് ഇതുകൊണ്ടാണ്. മതരംഗങ്ങളിലും, ഭരണരംഗങ്ങളിലും വിജ്ഞാനരംഗങ്ങളിലുമെല്ലാംതന്നെ നേതൃത്വവും, പൊതുസമ്മതിയും നേടിക്കഴിഞ്ഞ പലർക്കും അവരുടെ അടിമസ്ഥാനം ഒരിക്കലും അതിന് തടസ്സമായിരുന്നില്ല. അടിമകളോട് നിർദ്ദയമായോ, മൃഗീയമായോ പലരും പെരുമാറിയിട്ടുണ്ടാവാം. പക്ഷേ, അതൊന്നും ഇസ്‌ലാമിന് ബാധകമല്ലെന്നും, മതദൃഷ്ട്യാ കുറ്റകരവും ശിക്ഷാർഹവുമാണെന്നും ഓർക്കേണ്ടതുണ്ട്.

മേൽപ്രസ്താവിച്ചതിൽനിന്ന് ഇസ്‌ലാം അടിമത്തത്തെ തീരെ അംഗീകരിക്കുന്നില്ലെന്ന വാദം ശരിയല്ലെന്നും അനിവാര്യമായ ഒരളവിൽ അത് അടിമത്തത്തെ– അതിനെ ശരിക്കും ന്യായീകരിച്ചുകൊണ്ടുതന്നെ– അംഗീകരിച്ചിട്ടുണ്ടെന്നും, വിമർശകർ വിചാരിക്കുംപോലെ അത് മനുഷ്യനെ മൃഗങ്ങളാക്കുന്ന നിലക്കുള്ള ഒരേർപ്പാടല്ലെന്നും മനസ്സിലാക്കാവുന്നതാണ്. മുൻകാലങ്ങളിൽ യുദ്ധത്തിൽ പിടിക്കപ്പെട്ടവരെ സ്ഥിരം അടിമകളാക്കിവെക്കുകമാത്രമല്ല കൊന്നൊടുക്കലും പതിവായിരുന്നു. ഈ പരിഷ്കൃതയുഗത്തിൽ– ഏറ്റവും പുരോഗമിച്ച നാടുകളിൽ വിശേഷിച്ചും– കേവലം നിസ്സാരമായ കുറ്റങ്ങളിൽ തങ്ങളുടെ എതിരാളികളെന്ന ഏക കാരണത്താൽ– ഇന്നും ചില രാഷ്ട്രങ്ങളിൽ നൽകപ്പെട്ടുവരുന്ന ശിക്ഷകൾ കടുത്തതും, അതിദയനീയവും മാത്രമല്ല,. പലതും മൃഗീയവും പൈശാചികവും കൂടിയാണെന്ന് ആർക്കും അറിയാവുന്നതാണ്. അതിനെക്കാൾ എത്രയോ മടങ്ങ് ലഘുവായതും, വളരെയേറെ ഉദാരമായതുമാണ് ഇസ്‌ലാമിലെ അടിമത്തമെന്നത് നിഷ്പക്ഷ ഹൃദയമുള്ള ഏതൊരാൾക്കും കാണുവാൻ പ്രയാസമില്ല.

മുൻ പ്രവാചകൻമാരുടെ കാലത്ത് അടിമത്തത്തിന്റെ സമ്പ്രദായം ഇല്ലായിരുന്നുവെന്ന് ചിലർ പറയാറുണ്ട്. വാസ്തവത്തിൽ അതവരുടെ അജ്ഞതയെയാണ് സൂചിപ്പിക്കുന്നത്. തൗറാത്തിലെ ലേവ്യാപുസ്തകം 25–ാം അദ്ധ്യായം ഒന്നുനോക്കിയാൽ ആ വാദം ശരിയല്ലെന്നവർക്ക് അറിയാറാകും. ഉദാഹരണമായി അതിലെ ചില വാക്യങ്ങൾ കാണുക: 'നിന്റെ അടിയാരും, അടിയാത്തികളും നിങ്ങൾക്കുചുറ്റുമുള്ള ജാതികളിൽനിന്ന് ആയിരിക്കേണം; അവരിൽനിന്ന് അടിയാരെയും, അടിയാത്തികളെയും കൊള്ളേണം; ...... അവർ നിങ്ങൾക്ക് അവകാശമായിരിക്കേണം; നിങ്ങൾക്കും നിങ്ങളുടെ മക്കൾക്കും അവകാശമായിരിക്കേണ്ടതിന് നിങ്ങൾ അവരെ അവകാശമാക്കിക്കൊള്ളേണം; അവർ എന്നും നിങ്ങൾക്ക് അടിമകളായിരിക്കേണം; യിസ്റായേൽ മക്കളായ നിങ്ങളുടെ സഹോദരൻമാരോട് നിങ്ങൾ കാഠിന്യം പ്രവർത്തിക്കരുത്.' (ലേവ്യപുസ്തകം. അ: 25 ൽ 44– 46) ഇസ്‌ലാമിലെ അടിമത്തത്തെ അവഹേളിച്ചുപറയാറുള്ള മിഷ്യനറിമാർ ഇതിനെപ്പറ്റി മൗനമവലംബിക്കുകയാണ് പതിവ്.

ഇത്രയും പറഞ്ഞതിന്റെ രത്നചുരുക്കം ഇതാണ്: ഇസ്‌ലാമിലെ അടിമത്തത്തെപ്പറ്റി വിമർശിക്കുന്നവർ ആദ്യമായി, ഏതടിസ്ഥാനത്തിലാണത് അംഗീകരിക്കപ്പെട്ടിട്ടുള്ളതെന്നും, ഏതെല്ലാം നിലക്കാണ് കയ്യാളപ്പെട്ടിട്ടുള്ളതെന്നുമാണ് നോക്കേണ്ടത്. തികച്ചും ന്യായവും ആവശ്യവുമായ തോതിൽമാത്രമാണ് ഇസ്‌ലാം അതിന് അംഗീകാരം നൽകിയിട്ടുള്ളതെന്ന് അപ്പോൾ മനസ്സിലാക്കുവാൻ കഴിയും. والله الموفق

# تفسير القرآن الكريم

# വിശുദ്ധ ക്വുർആൻ വിവരണം

മുഹമ്മദ് അമാനി മൗലവി

## വാല്യം 7

പ്രസാധകർ:

കേരള നദ്‌വത്തുൽ മുജാഹിദീൻ (റജി.)

**VISHUDHA QUR'AN VIVARANAM**
(Malayalam)

**Vol: 7**

Translation and Commentary:
**Moulavi Muhammad Amani**

Publishers:
**Kerala Nadvathul Mujahideen** (Regd)
Mujahid Centre, CD Tower, Calicut - 673004, Kerala, India
Phone: +91495 2722801, 2722802, 2722805
Fax: +91495 2724262
e-mail: nadvath@gmail.com
Web: www.knm.org.in

XIV[th] Edition : 2014

Price : **₹ 500.00**

# പ്രസ്താവന

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

മർഹൂം മുഹമ്മദ് അമാനി മൗലവിയുടെ **'വിശുദ്ധ ക്വുർആൻ വിവരണം'** പരിഷ്കരിച്ച പതിപ്പിന്റെ 7-ാം വാല്യമാണ് വായനക്കാരുടെ കയ്യിൽ. ഇതിൽ **യാസീൻ മുതൽ വാക്വിഅഃ വരെയുള്ള** സൂറഃകളാണുൾപ്പെടുത്തിയിട്ടുള്ളത്.

വിശുദ്ധ ക്വുർആൻ വിവരണഗ്രന്ഥത്തിന് പണ്ഡിത പാമരവ്യത്യാസമില്ലാതെ, കക്ഷിഭേദമന്യെ എല്ലാവരിൽ നിന്നും ലഭിച്ച സർവ്വ സ്വീകാര്യത അഭൂതപൂർവ്വവും തുല്യതയില്ലാത്തതുമാണ്. സഹൃദയരായ ആയിരമായിരം അനുവാചകർക്ക് **'കേരള നദ്‌വത്തുൽ മുജാഹിദീൻ'** പ്രസിദ്ധീകരണ വകുപ്പിന്റെ അകൈതവമായ നന്ദി രേഖപ്പെടുത്തുന്നതോടൊപ്പം, എല്ലാവർക്കും ഈ മഹദ് ഗ്രന്ഥം മുഖേന വിജ്ഞാനവും സൻമാർഗവും സർവ്വശക്തൻ നൽകുമാറാകട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

കോഴിക്കോട് - 4
2015 ജൂൺ 01

**കേരള നദ്‌വത്തുൽ മുജാഹിദീൻ**
പ്രസിദ്ധീകരണ വിഭാഗം

# تفسير القرآن الكريم

# വിശുദ്ധ ക്വുർആൻ വിവരണം

## വാല്യം ഏഴ്

**48. സൂ: ഫത്ഹ് (سورة الفتح)**

سورة يس

# 36. സൂറതു യാസീൻ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 83 - വിഭാഗം (റുകൂഉ്) 5

عن معقل بن يسار رضى: ان رسول الله صلى اللّه عليه وسلم قال: يس قلب القرآن ـ وعد ذلك احد اسمائها ـ رواه احمد وابو داود والنسائى وابن ماجه وغيرهم

മഅ്ക്വലുബ്നുയസാർ (റ) പറയുകയാണ്: 'യാസീൻ' ക്വുർആന്റെ ഹൃദയമാണ്.' എന്ന് റസൂൽﷺ പറഞ്ഞിരിക്കുന്നു. അത് അതിന്റെ ഒരു പേരായി തിരുമേനി എണ്ണുകയും ചെയ്തിട്ടുണ്ട്. (അ; ദാ; ജ; ന.)

ക്വിയാമത്ത്നാളിനെയും, അതിലുണ്ടാകുന്ന സംഭവവികാസങ്ങളെയും കുറിച്ച് ഈ അദ്ധ്യായത്തിൽ കൂടുതൽ വിവരിച്ചിട്ടുള്ളതുകൊണ്ടാണ് ഇതിന്ന് 'ക്വുർആന്റെ ഹൃദയം' (قلب القرآن) എന്ന് പറഞ്ഞതെന്ന് ഇമാം ഗസ്സാലി (റ) പ്രസ്താവിച്ചിരിക്കുന്നു.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ**

يسٓ ﴿١﴾

**《1》 'യാ- സീൻ'**

وَٱلۡقُرۡءَانِ ٱلۡحَكِيمِ ﴿٢﴾

**《2》 വിജ്ഞാനപൂർണമായ ക്വുർആൻ തന്നെയാണ (സത്യം)!-**

إِنَّكَ لَمِنَ ٱلۡمُرۡسَلِينَ ﴿٣﴾

**《3》 നിശ്ചയമായും നീ 'മുർസലു' കളിൽ [ദൈവദൂതൻമാരിൽ]പെട്ടവൻ തന്നെ.**

عَلَىٰ صِرَٰطٖ مُّسۡتَقِيمٖ ﴿٤﴾

**《4》 (നേരെ) ചൊവ്വായ ഒരു പാതയിലാകുന്നു (നീ).**

تَنزِيلَ ٱلۡعَزِيزِ ٱلرَّحِيمِ ﴿٥﴾

**《5》 കരുണാനിധിയായ പ്രതാപ**

**ശാലി അവതരിപ്പിച്ചത്!-**

لِتُنذِرَ قَوۡمًا مَّآ أُنذِرَ ءَابَآؤُهُمۡ فَهُمۡ غَٰفِلُونَ ۝٦

**《6》 ഒരു ജനതയെ നീ താക്കീത് ചെയ്യാൻ വേണ്ടി(യാണത്); അവരുടെ പിതാക്കൾക്ക് താക്കീത് നൽകപ്പെടുകയുണ്ടായിട്ടില്ല;അതിനാൽ അവർ അശ്രദ്ധരാകുന്നു.**

---

《1》 يس 'യാ-സീൻ' 《2》 وَالْقُرْآنِ ക്വുർആൻ തന്നെയാണ الْحَكِيمِ വിജ്ഞാനപ്രദമായ, തത്വപൂർണമായ, ബലവത്തായ 《3》 إِنَّكَ നിശ്ചയമായും നീ لَمِنَ الْمُرْسَلِينَ മുർസലുകളിൽ പെട്ടവൻ തന്നെ 《4》 عَلَىٰ صِرَاطٍ ഒരു പാതയിലാകുന്നു, മാർഗത്തിലാകുന്നു مُسْتَقِيمٍ ചൊവ്വായ, നേരായ 《5》 تَنزِيلَ الْعَزِيزِ പ്രതാപശാലി അവതരിപ്പിച്ചത് الرَّحِيمِ കരുണാനിധിയായ 《6》 لِتُنذِرَ നീ താക്കീത് ചെയ്യാൻ قَوْمًا ഒരു ജനതയെ مَا أُنذِرَ താക്കീത് നൽകപ്പെട്ടിട്ടില്ലാത്ത آبَاؤُهُمْ അവരുടെ പിതാക്കൾ فَهُمْ അതിനാൽ അവർ غَافِلُونَ അശ്രദ്ധരാണ്.

---

'യാസീൻ' പോലെ ചില സൂറത്തുകളുടെ ആരംഭത്തിൽ കാണുന്ന കേവലാക്ഷരങ്ങളെക്കുറിച്ച് നാം ഒന്നിലധികം സ്ഥലത്ത് സംസാരിച്ചിട്ടുണ്ട്. അവയെക്കുറിച്ച് പല മഹാൻമാരും പലതും പ്രസ്താവിച്ചിട്ടുണ്ടെങ്കിലും അവകൊണ്ട് യഥാർത്ഥത്തിൽ ഉദ്ദേശിക്കപ്പെട്ടത് എന്താണെന്ന് നമുക്ക് തിട്ടമായി അറിഞ്ഞുകൂടാ എന്നാണതിന്റെ ചുരുക്കം. 'യാസീൻ' എന്നാൽ 'ഹേ, മനുഷ്യാ' (يَا انْسَان) എന്നാണർത്ഥമെന്ന് ഇബ്നു അബ്ബാസ് (റ) ഇക്‌രിമഃ (റ), ഹസൻ (റ), സുഫ്‌യാൻ (റ) മുതലായവരിൽ നിന്ന് നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്. ഏതായാലും, അത് ഈ അദ്ധ്യായത്തിന്റെ പേരാണെന്ന് നാം മേലുദ്ധരിച്ച ഹദീഥിൽ കണ്ടുവല്ലോ.

നബിﷺ അല്ലാഹുവിന്റെ റസൂലാണെന്നും, അവിടുന്ന് സ്വീകരിച്ചിട്ടുള്ള മാർഗം യാതൊരു വക്രതയുമില്ലാത്ത നേരായ മാർഗമാണെന്നും, അത് അല്ലാഹു അവതരിപ്പിച്ചത് തന്നെയാണെന്നും ക്വുർആൻ മുഖേന സത്യം ചെയ്തുകൊണ്ടാണ് അല്ലാഹു ഈ സൂറത്ത് ആരംഭിക്കുന്നത്.

പിതാക്കൾക്ക് താക്കീത് നൽകപ്പെട്ടിട്ടില്ലാത്ത ജനത എന്ന് പറഞ്ഞത് വേദക്കാരല്ലാത്ത അറബികളെക്കുറിച്ചാകുന്നു. നബിﷺക്ക് മുമ്പ് അടുത്ത കാലത്തൊന്നും അവരിൽ ദൈവദൂതൻമാർ നിയോഗിക്കപ്പെടുകയുണ്ടായിട്ടില്ല. അതുകൊണ്ട് വേദഗ്രന്ഥത്തെക്കുറിച്ചോ, ദൈവികമതത്തെക്കുറിച്ചോ അറിയാത്തവരാണവർ. സൂ: സബഉ് 28 ലും മറ്റ് പലേടത്തും പ്രസ്താവിക്കപ്പെട്ടിട്ടുള്ളതുപോലെ, നബിﷺ മനുഷ്യലോകത്തിന് ആകമാനമുള്ള റസൂൽ തന്നെ. എങ്കിലും, അവിടുന്ന് ജനിച്ചുവളർന്നതും, ഇപ്പോൾ -ഈ സൂറത്തും മറ്റ് മക്കീസൂറത്തുകളും അവതരിച്ചുകൊണ്ടിരിക്കുന്ന അവസരത്തിൽ -ജീവിച്ചുവരുന്നതും അവർക്കിടയിലാണ്. തൽസമയം പ്രബോധന കൃത്യം നടന്നുകൊണ്ടിരിക്കുന്നതും അവരിൽ തന്നെ. അതുകൊണ്ടാണ് ഇവിടെയും, മക്കീസൂറത്തുകളിൽപെട്ട മറ്റുചില ആയത്തുകളിലും അറബികളെ- വിശേഷിച്ചും ക്വുറൈശികളെ- താക്കീത് ചെയ്യുന്നതിനെപ്പറ്റി പ്രത്യേകം എടുത്ത് പറഞ്ഞുകാണുന്നത്.

لَقَدْ حَقَّ ٱلْقَوْلُ عَلَىٰٓ أَكْثَرِهِمْ فَهُمْ لَا يُؤْمِنُونَ ﴿٧﴾

**《7》 തീർച്ചയായും അവരിൽ അധികമാളുകളുടെമേലും വാക്ക് സ്ഥിരപ്പെട്ടു കഴിഞ്ഞിട്ടുണ്ട്. എനി അവർ വിശ്വസിക്കുകയില്ല.**

《7》 لَقَدْحَقَّ സ്ഥിരപ്പെട്ടിട്ടുണ്ട്, യഥാർത്ഥമായിരിക്കുന്നു الْقَوْلُ വാക്ക്, വചനം عَلَىٰٓأَكْثَرِهِمْ അവരിലധികമാളുകളുടെ മേൽ فَهُمْ അതിനാലവർ لَا يُؤْمِنُونَ വിശ്വസിക്കുന്നതല്ല

'വാക്ക്' സ്ഥിരപ്പെട്ടു' (حَقَّ الْقَوْلُ) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, മേലിൽ ഹൃദയപരിവർത്തനം വന്ന് നന്നായിത്തീരുവാൻ മാർഗമില്ലാത്തവിധം അവരുടെ ഹൃദയങ്ങൾ ദുഷിച്ചുപോയിട്ടുണ്ടെന്നും, അതിനാൽ ശിക്ഷയെ സംബന്ധിച്ച താക്കീത് അവരിൽ ബാധകമായിക്കഴിഞ്ഞിട്ടുണ്ടെന്നും ആകുന്നു. സൂ: സജദഃ 13 ഉം, അതിന്റെ വ്യാഖ്യാനവും നോക്കുക. അവർ എത്രമാത്രം ദുഷിച്ചുപോയെന്ന് അടുത്ത വചനങ്ങളിൽ അല്ലാഹു വിവരിക്കുന്നു:-

إِنَّا جَعَلْنَا فِىٓ أَعْنَـٰقِهِمْ أَغْلَـٰلًا فَهِىَ إِلَى ٱلْأَذْقَانِ فَهُم مُّقْمَحُونَ ﴿٨﴾

**《8》 നിശ്ചയമായും, നാം അവരുടെ കഴുത്തുകളിൽ ചില ആമങ്ങൾ ഏർപ്പെടുത്തിയിരിക്കുന്നു. എന്നിട്ടവ താടിയെല്ലുകൾ വരേക്കുമുണ്ട്; അതിനാൽ അവർ തലപൊക്കപ്പെട്ടവരാകുന്നു.**

وَجَعَلْنَا مِنۢ بَيْنِ أَيْدِيهِمْ سَدًّا وَمِنْ خَلْفِهِمْ سَدًّا فَأَغْشَيْنَـٰهُمْ فَهُمْ لَا يُبْصِرُونَ ﴿٩﴾

**《9》 അവരുടെ മുമ്പിൽകൂടി ഒരു (തരം) തടവും, അവരുടെ പിമ്പിൽകൂടി ഒരു (തരം) തടവും നാം ഏർപ്പെടുത്തിയിരിക്കുന്നു. അങ്ങനെ, നാമവരെ മൂടിയിരിക്കുകയാണ്. അതിനാൽ അവർ കണ്ടറിയുകയില്ല.**

《8》 إِنَّاجَعَلْنَا നിശ്ചയമായും നാം ആക്കി (ഏർപ്പെടുത്തി)യിരിക്കുന്നു فِيٓأَعْنَاقِهِمْ അവരുടെ കഴുത്തുകളിൽ أَغْلَالًا ചില ആമങ്ങളെ, കുടുക്കുകളെ فَهِيَ എന്നിട്ടവ إِلَى الْأَذْقَانِ താടിയെല്ലുകൾവരെയുണ്ട് فَهُمْ അതിനാലവർ مُقْمَحُونَ തല പൊക്കപ്പെട്ടവരാണ് 《9》 وَجَعَلْنَا നാം ആക്കുകയും ചെയ്തു مِنۢ بَيْنِ أَيْدِيهِمْ അവരുടെ മുമ്പിൽകൂടി سَدًّا ഒരു തടവ്, അണ, മറ وَمِنْ خَلْفِهِمْ അവരുടെ പിമ്പിൽകൂടിയും سَدًّا ഒരു തടവ് فَأَغْشَيْنَاهُمْ അങ്ങനെ നാമവരെ മൂടി فَهُمْ അതിനാലവർ لَا يُبْصِرُونَ കണ്ടറിയുന്നതല്ല

കൈകൾ കഴുത്തിലേക്ക് കൂട്ടിബന്ധിക്കുന്ന ഒരുതരം ആമങ്ങൾ- അഥവാ വിലങ്ങുകൾക്കാണ് أَغْلَال എന്ന് പറയുന്നത്. കൈകൾ താടിയെല്ലിന് താഴെ കൂട്ടി

ച്ചേർത്തുവെച്ചായിരിക്കും ഈ ആമങ്ങൾ കഴുത്തിൽ കുടുക്കുന്നത്. അതുകൊണ്ട് ആമം വെക്കപ്പെട്ടവന് തലതാഴ്ത്തുവാനോ, യഥേഷ്ടം നോക്കിക്കാണുവാനോ സാധിക്കാത്തവണ്ണം തലപൊക്കിപ്പിടിക്കുവാൻ അവൻ നിർബന്ധിതനായിരിക്കും. 'തടവ്, മറ, മലന്തിട്ട, അണക്കെട്ട്' എന്നൊക്കെ അർത്ഥം വരുന്ന വാക്കാണ് سَدّ.

മുശ്‌രിക്കുകളുടെ ഹൃദയങ്ങൾ എത്രമാത്രം കടുത്തു കഠിനമായിപ്പോയിരിക്കുന്നുവെന്ന് കാണിക്കുന്ന രണ്ട് ഉപമകളാണ് ഈ വചനങ്ങളിലുള്ളത്. മേൽപറഞ്ഞ തരത്തിലുള്ള ആമങ്ങളാൽ ബന്ധിക്കപ്പെടുകയും, അതോടുകൂടി മുമ്പിലും പിമ്പിലുമെല്ലാം വമ്പിച്ച മറകളാൽ വലയം ചെയ്യപ്പെടുകയും ചെയ്തതുപോലെയാണ് ഇവരുടെ സ്ഥിതി. ഇവർക്ക് വെളിയിൽ നടക്കുന്ന സംഭവങ്ങളൊന്നും നോക്കിക്കാണുവാൻ നിവൃത്തിയില്ല. സത്യം കണ്ടറിഞ്ഞേക്കുമെന്നോ അതിനെക്കുറിച്ച് ചിന്തിച്ചേക്കുമെന്നോ എനി അവരെപ്പറ്റി പ്രതീക്ഷിക്കുവാൻപോലും മാർഗമില്ല എന്ന് സാരം. അടുത്ത വചനം നോക്കുക:

وَسَوَآءٌ عَلَيۡهِمۡ ءَأَنذَرۡتَهُمۡ أَمۡ لَمۡ تُنذِرۡهُمۡ لَا يُؤۡمِنُونَ ﴿١٠﴾

**《10》 നീ അവരെ താക്കീത് ചെയ്തുവോ, അല്ലെങ്കിൽ താക്കീത് ചെയ്തില്ലയോ അവരിൽ (രണ്ടും) സമമാകുന്നു: അവർ വിശ്വസിക്കുകയില്ല.**

---

《10》 وَسَوَاءٌ സമമാണ് عَلَيْهِمْ അവരിൽ أَأَنذَرْتَهُمْ നീ അവരെ താക്കീതുചെയ്തുവോ أَمْ لَمْ تُنذِرْهُمْ അഥവാ അവരെ താക്കീത് ചെയ്തില്ലയോ لَا يُؤْمِنُونَ അവർ വിശ്വസിക്കയില്ല

---

അതുകൊണ്ട് അവരെ താക്കീതുചെയ്യാൻ മിനക്കെടേണ്ടതില്ലെന്ന് താൽപര്യം. താക്കീത് ചെയ്യേണ്ടത് ആരെയാണ് എന്ന് അടുത്ത വചനത്തിൽ പ്രസ്താവിക്കുന്നു:-

إِنَّمَا تُنذِرُ مَنِ ٱتَّبَعَ ٱلذِّكۡرَ وَخَشِيَ ٱلرَّحۡمَٰنَ بِٱلۡغَيۡبِۖ فَبَشِّرۡهُ بِمَغۡفِرَةٍ وَأَجۡرٍ كَرِيمٍ ﴿١١﴾

**《11》 പ്രബോധനത്തെ (അഥവാ പ്രമാണത്തെ) പിൻതുടരുകയും, അദൃശ്യമായ നിലയിൽ പരമകാരുണികനായുള്ളവനെ ഭയപ്പെടുകയും ചെയ്യുന്നതാരോ അവനെ മാത്രമേ നീ താക്കീത് ചെയ്യേണ്ടതുള്ളൂ. എന്നാലവന് പാപമോചനത്തെയും, മാന്യമായ പ്രതിഫലത്തെയും കുറിച്ച് നീ സന്തോഷവാർത്ത അറിയിച്ചുകൊള്ളുക.**

---

《11》 إِنَّمَا تُنذِرُ നീ താക്കീത് ചെയ്യേണ്ടതുള്ളൂ مَنِ اتَّبَعَ പിൻതുടർന്നവനെ (മാത്രം) الذِّكْرَ പ്രമാണത്തെ, സ്മരണയെ, ഉപദേശം وَخَشِيَ الرَّحْمَٰنَ പരമകാരുണികനെ ഭയപ്പെടുകയും ചെയ്ത بِالْغَيْبِ അദൃശ്യത്തിൽ, കാണാതെ فَبَشِّرْهُ എന്നാലവന് നീ സന്തോഷമറിയിക്കുക بِمَغْفِرَةٍ പാപമോചനം കൊണ്ട് وَأَجْرٍ كَرِيمٍ മാന്യമായ പ്രതിഫലവും (കൊണ്ട്)

അല്ലാഹുവിനെ നേരിൽ കാണാതെത്തന്നെ– ദൃഷ്ടാന്തങ്ങൾ വഴി– അവനിൽ വിശ്വസിക്കുകയും അവനെ ഭയപ്പെടുകയും ചെയ്യാത്തവരെയും, പ്രമാണങ്ങളും സദുപദേശങ്ങളും ചെവികൊള്ളാത്തവരെയും താക്കീതുചെയ്തിട്ടും ഫലമുണ്ടാകുന്നതല്ലല്ലോ.

إِنَّا نَحْنُ نُحْيِ ٱلْمَوْتَىٰ وَنَكْتُبُ مَا قَدَّمُوا۟ وَءَاثَٰرَهُمْ ۚ وَكُلَّ شَىْءٍ أَحْصَيْنَٰهُ فِىٓ إِمَامٍ مُّبِينٍ ﴿١٢﴾

**﴾12﴿ നിശ്ചയമായും, നാം മരണപ്പെട്ടവരെ ജീവിപ്പിക്കുന്നു; അവർ മുൻചെയ്തുവച്ചിട്ടുള്ളതും, അവരുടെ അവശിഷ്ടങ്ങളും -പ്രവർത്തനഫലങ്ങളും- നാം എഴുതി രേഖപ്പെടുത്തുകയും ചെയ്യുന്നു. എല്ലാ കാര്യവും തന്നെ, ഒരു സ്പഷ്ടമായ മൂലരേഖയിൽ നാം കണക്കാക്കി (സൂക്ഷിച്ചു) വെക്കുകയും ചെയ്തിരിക്കുന്നു.**

---

﴾12﴿ إِنَّا നിശ്ചയമായും നാം نَحْنُ നാം തന്നെ نُحْيِي الْمَوْتَىٰ മരണപ്പെട്ടവരെ നാം ജീവിപ്പിക്കുന്നു وَنَكْتُبُ നാം എഴുതുക (രേഖപ്പെടുത്തുക)യും ചെയ്യുന്നു مَاقَدَّمُوا അവർ മുൻ ചെയ്തതിനെ وَآثَارَهُمْ അവരുടെ അവശിഷ്ട (പ്രവർത്തനഫല)ങ്ങളെയും وَكُلَّ شَيْءٍ എല്ലാ കാര്യവും أَحْصَيْنَاهُ നാമതിനെ കണക്കാക്കി (ക്‌ളിപ്തമാക്കി) വെച്ചിരിക്കുന്നു فِي إِمَامٍ ഒരു മൂലരേഖയിൽ, കേന്ദ്രഗ്രന്ഥത്തിൽ مُبِينٍ സ്പഷ്ടമായ, വ്യക്തമായ

---

മരണത്തിനുമുമ്പ് ഓരോരുത്തനും ചെയ്ത എല്ലാ കർമങ്ങളും– അവ നല്ലതോ ചീത്തയോ ആയിക്കൊള്ളട്ടെ– 'അവർ മുൻ ചെയ്തുവെച്ചത്' (مَاقَدَّمُوا) എന്ന വാക്കിൽ ഉൾപ്പെടുന്നു. പ്രസ്തുത കർമങ്ങളുടെ ഫലമായി അവശേഷിക്കുന്ന എല്ലാ നന്മകളും, തിന്മകളും 'അവരുടെ അവശിഷ്ടങ്ങൾ അഥവാ പ്രവർത്തന ഫലങ്ങൾ' (آثَارَهُمْ) എന്ന് പറഞ്ഞതിലും ഉൾപ്പെടുന്നു. മനുഷ്യൻ മരണപ്പെടുന്നതിനുമുമ്പ് ചെയ്തുകഴിഞ്ഞ പ്രവൃത്തികൾ മാത്രമല്ല, അവന്റെ മരണശേഷം അവന് പുണ്യം ലഭിക്കുവാൻ ഉതകുന്ന എല്ലാ സൽപ്രവർത്തനഫലങ്ങളും, നേരെമറിച്ച് അവന് ദോഷം ബാധിക്കുവാൻ കാരണമായിത്തീരുന്ന എല്ലാ ദുഷ്പ്രവർത്തനഫലങ്ങളും– ഒന്നൊഴിയാതെ– അല്ലാഹു രേഖപ്പെടുത്തിവെക്കുന്നു. ഈ രേഖയെക്കുറിച്ചാണ് صَحِيفَةُ الأَعْمَال (കർമങ്ങളുടെ ഏട്) എന്ന് പറയപ്പെടുന്നത്. ഇതിന്പുറമെ, മനുഷ്യകർമങ്ങളടക്കമുള്ള എല്ലാ കാര്യങ്ങളും രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ഒരു മൂലരേഖയും അല്ലാഹുവിങ്കലുണ്ട്. അതത്രെ إِمَامٍ مُبِينٍ(സ്പഷ്ടമായ മൂലരേഖ). സൂ: ക്വമറിൽ അല്ലാഹു പറയുന്നു:– وَكُلُّ شَيْءٍ فَعَلُوهُ فِي الزُّبُرِ وَكُلُّ صَغِيرٍ وَكَبِيرٍ مُسْتَطَرٌ :القمر (അവർ ചെയ്യുന്ന എല്ലാ കാര്യവും ഏടുകളിലുണ്ട്. എല്ലാ ചെറിയ കാര്യവും, വലിയ കാര്യവും രേഖപ്പെടുത്തപ്പെട്ടിട്ടുള്ളതാണ്.)

നബിﷺ പറഞ്ഞതായി അബ്ദുല്ലാഹിൽ ബജലി (റ) ഉദ്ധരിക്കുന്നു: 'ഒരാൾ ഒരു നല്ല നടപടിക്രമം നടപ്പിലാക്കിയാൽ, അവന് അതിന്റെ പ്രതിഫലവും, അവനുശേഷം അതനുസരിച്ച് പ്രവർത്തിക്കുന്നവരുടെ പ്രതിഫലവും– അവരുടെ പ്രതിഫലങ്ങളിൽ ഒട്ടും കുറവുവരാതെത്തന്നെ– ഉണ്ടായിരിക്കും. ഒരാൾ ഒരു ദുഷിച്ച നടപടി നടപ്പാക്കിയാൽ,

അവന് അതിന്റെ കുറ്റവും, അതനുസരിച്ച് പ്രവർത്തിക്കുന്നവരുടെ കുറ്റവും- അവരുടെ കുറ്റങ്ങളിൽ ഒട്ടും കുറവ് വരാതെതന്നെ- ഉണ്ടായിരിക്കുന്നതുമാണ്.' പിന്നീട് നബി ﷺ وَنَكْتُبُ مَاقَدَّمُوا وَآثَارَهُمْ എന്ന് (ഈ ആയത്ത്) ഓതുകയും ചെയ്തു.' (اخرجه ابن ابي حاتم)

## വിഭാഗം - 2

وَٱضْرِبْ لَهُم مَّثَلًا أَصْحَٰبَ ٱلْقَرْيَةِ إِذْ جَآءَهَا ٱلْمُرْسَلُونَ ﴿١٣﴾

**《13》 (നബിയേ) നീ അവർക്ക് (ആ) രാജ്യക്കാരെ ഒരു ഉപമയായി വിവരിച്ചുകൊടുക്കുക: അതായത്, അവിടെ 'മുർസലുകൾ' (ദൂതൻമാരായി അയക്കപ്പെട്ടവർ) ചെന്ന സന്ദർഭം.**

إِذْ أَرْسَلْنَآ إِلَيْهِمُ ٱثْنَيْنِ فَكَذَّبُوهُمَا فَعَزَّزْنَا بِثَالِثٍ فَقَالُوٓا۟ إِنَّآ إِلَيْكُم مُّرْسَلُونَ ﴿١٤﴾

**《14》 അവരുടെ അടുക്കലേക്ക് നാം രണ്ടാളെ അയച്ചപ്പോൾ, അവർ അവരെ വ്യാജമാക്കി. അപ്പോൾ മൂന്നാമതൊരാളെക്കൊണ്ട് നാം (അവർക്ക്) പ്രാബല്യം നൽകി. എന്നിട്ട് അവർ (ദൂതൻമാർ) പറഞ്ഞു; 'ഞങ്ങൾ നിങ്ങളിലേക്ക് (അയക്കപ്പെട്ട) ദൂതൻമാരാണ്.'**

قَالُوا۟ مَآ أَنتُمْ إِلَّا بَشَرٌ مِّثْلُنَا وَمَآ أَنزَلَ ٱلرَّحْمَٰنُ مِن شَىْءٍ إِنْ أَنتُمْ إِلَّا تَكْذِبُونَ ﴿١٥﴾

**《15》 അവർ [രാജ്യക്കാർ] പറഞ്ഞു: 'നിങ്ങൾ ഞങ്ങളെപ്പോലെയുള്ള മനുഷ്യരല്ലാതെ (മറ്റാരും) അല്ല; പരമകാരുണികനായുള്ളവൻ യാതൊന്നുംതന്നെ ഇറക്കിയിട്ടുമില്ല, നിങ്ങൾ വ്യാജം പറയുകയല്ലാതെ ചെയ്യുന്നില്ല.'**

قَالُوا۟ رَبُّنَا يَعْلَمُ إِنَّآ إِلَيْكُمْ لَمُرْسَلُونَ ﴿١٦﴾

**《16》 അവർ [ദൂതൻമാർ] പറഞ്ഞു: 'ഞങ്ങളുടെ രക്ഷിതാവിന്നറിയാം, നിശ്ചയമായും ഞങ്ങൾ നിങ്ങളിലേക്ക് അയക്കപ്പെട്ടവർതന്നെയാണെന്ന്.**

وَمَا عَلَيْنَآ إِلَّا ٱلْبَلَٰغُ ٱلْمُبِينُ ﴿١٧﴾

**《17》 'സ്പഷ്ടമായ സന്ദേശം (എത്തിക്കൽ) അല്ലാതെ, ഞങ്ങളുടെ മേൽ (ബാധ്യത) ഇല്ലതാനും.'**

أَصْحَابَ الْقَرْيَةِ മ ﴾13﴿ وَاضْرِبْ لَهُمْ നീ അവർക്ക് വിവരിച്ചുകൊടുക്കുക مَثَلًا ഒരു ഉപമ أَصْحَابَ الْقَرْيَةِ (ആ) രാജ്യക്കാരെ إِذْ جَاءَهَا അവിടെ ചെന്ന സന്ദർഭം الْمُرْسَلُونَ ദൂതൻമാർ, മുർസലുകൾ ﴾14﴿ إِذْ أَرْسَلْنَا നാം അയച്ചപ്പോൾ إِلَيْهِمُ അവരിലേക്ക് اثْنَيْنِ രണ്ടാളെ فَكَذَّبُوهُمَا എന്നിട്ടവർ അവരെ രണ്ടു പേരേയും വ്യാജമാക്കി فَعَزَّزْنَا അപ്പോൾ നാം പ്രബല(ശക്തി)പ്പെടുത്തി بِثَالِثٍ ഒരു മൂന്നാമനെക്കൊണ്ട് فَقَالُوا എന്നിട്ടവർ പറഞ്ഞു إِنَّا നിശ്ചയമായും ഞങ്ങൾ إِلَيْكُمْ നിങ്ങളിലേക്ക് مُرْسَلُونَ അയക്കപ്പെട്ടവരാണ് (ദൂതൻമാരാണ്) ﴾15﴿ قَالُوا അവർ പറഞ്ഞു مَا أَنْتُمْ നിങ്ങളല്ല إِلَّا بَشَرٌ മനുഷ്യരല്ലാതെ مِثْلُنَا ഞങ്ങളെപ്പോലുള്ള وَمَا أَنْزَلَ ഇറക്കിയിട്ടുമില്ല الرَّحْمَٰنُ പരമകാരുണികൻ مِنْ شَيْءٍ യാതൊന്നും إِنْ أَنْتُمْ നിങ്ങളല്ല إِلَّا تَكْذِبُونَ നിങ്ങൾ കളവ് പറയുകയല്ലാതെ ﴾16﴿ قَالُوا അവർ പറഞ്ഞു رَبُّنَا يَعْلَمُ ഞങ്ങളുടെ റബ്ബ് അറിയും, റബ്ബിന്നറിയാം إِنَّا നിശ്ചയമായും ഞങ്ങൾ إِلَيْكُمْ നിങ്ങളിലേക്ക് لَمُرْسَلُونَ അയക്കപ്പെട്ടവർതന്നെ എന്ന് ﴾17﴿ وَمَا عَلَيْنَا ഞങ്ങളുടെമേൽ (ബാധ്യത) ഇല്ലതാനും إِلَّا الْبَلَاغُ സന്ദേശം (പ്രബോധനം, എത്തിക്കൽ) അല്ലാതെ الْمُبِينُ സ്പഷ്ടമായ, വ്യക്തമായ

അറബിമുശ്‌രിക്കുകളെപ്പോലെ, തൗഹീദിൽ വിശ്വസിക്കാത്തവരും, തൗഹീദിലേക്ക് ക്ഷണിക്കുവാൻ നിയോഗിക്കപ്പെട്ടവരെ ധിക്കരിച്ചവരുമായ ഒരു രാജ്യക്കാരുടെ കഥയാണ് ഈ വചനങ്ങളിൽ വിവരിക്കുന്നത്. ഈ രാജ്യക്കാർ (أَصْحَابَ الْقَرْيَةِ) ഏതായിരുന്നുവെന്ന് തിട്ടപ്പെടുത്തിപ്പറയുവാൻ സാധ്യമല്ല. ഇവർ അന്താക്കിയ *(*)* നിവാസികളായിരുന്നുവെന്നും, ഈസാ നബി (അ) മതപ്രബോധനാർത്ഥം അവരിലേക്കയച്ച ദൂതൻമാരെ *(**)*ക്കുറിച്ചാണ് ഇവിടെ ദൂതൻമാർ (الْمُرْسَلُون) എന്ന് പറഞ്ഞിട്ടുള്ളതെന്നുമാണ് ഖുർആൻ വ്യാഖ്യാതാക്കളിൽ മിക്കവരും പറയുന്നത്. അന്താക്കിയായിലേക്ക് ഈസാ നബി (അ) യുടെ ദൂതൻമാർ അയക്കപ്പെട്ടിട്ടുണ്ടെങ്കിലും, ഈ ആയത്തുകളിൽ പ്രസ്താവിക്കപ്പെട്ട സംഭവം മറ്റൊന്നാണെന്നത്രെ മറ്റുചിലരുടെ അഭിപ്രായം. ഇബ്നു കഥീർ (റ) പ്രസ്താവിക്കുന്നതുപോലെ ഖുർആന്റെ വാക്കുകൾ പരിശോധിച്ചാൽ ഈ രണ്ടാമത്തെ അഭിപ്രായത്തിനാണ് പ്രാബല്യം കാണുന്നത്.

***(*) സിരിയായുടെ (ശാമിന്റെ) ഉത്തരപ്രദേശത്ത് അലക്സാന്തരിയാറ്റ (اسكندرونة) ഉൾക്കടലിന്റെ അല്പം തെക്കും, മധ്യധരണ്യാഴിയിൽ നിന്ന് അൽപം കിഴക്കുമായി സ്ഥിതിചെയ്യുന്ന ഒരു പൗരാണിക പട്ടണമാണ് അന്താക്കിയ (انطَاكِية -Antioche - അന്തോക്യ). 1 -ാം പടം നോക്കുക. ക്രിസ്ത്യാനികൾക്കിടയിൽ ചരിത്രപ്രാധാന്യമുള്ള ഒരു പട്ടണമാണിത്. ക്രിസ്ത്വബ്ദം 638 ൽ മുസ്‌ലിംകൾ അവിടെ പ്രവേശിച്ചു. 1098 ൽ കുരിശുയുദ്ധത്തിൽ വെച്ച് ക്രിസ്ത്യാനികൾ അത് അധീനപ്പെടുത്തുകയും ഫ്രഞ്ചുകാർ അതൊരു തലസ്ഥാന നഗരിയാക്കിവെക്കുകയും ചെയ്തു. ഇപ്പോൾ ഈ രാജ്യത്തിന്റെ കീർത്തി നഷ്ടപ്പെട്ടിരിക്കുന്നു. ജനസംഖ്യ ഒരുകാലത്ത് അഞ്ച് ലക്ഷം വന്നിരുന്നുവെന്ന് കാണുന്നു.***

***(**) ഈസാ നബി (അ)യുടെ ശിഷ്യഗണങ്ങളും സഹായികളുമായ അപ്പോസ്തലൻമാരെ (الحواريون- ശ്ലീഹാമാർ- Apostles) ഉദ്ദേശിച്ചാണ് ആയത്തിൽ 'മുർസലുകൾ' എന്ന് പറഞ്ഞിരിക്കുന്നതെന്നാണ് ഈ വിഭാഗക്കാർ അഭിപ്രായപ്പെടുന്നത്.***

ഭൂരിപക്ഷം മുഫസ്സിറുകളുടെയും അഭിപ്രായം ഉദ്ധരിച്ചശേഷം ഇബ്നു കഥീർ (റ) പ്രസ്താവിക്കുന്നതിന്റെ ചുരുക്കം ഇതാണ്:- ഇതിൽ പലനിലക്കും ആലോചിക്കേണ്ടതായുണ്ട്.

(1) ക്വുർആന്റെ പ്രസ്താവനകൾ പ്രത്യക്ഷത്തിൽ കാണിച്ചുതരുന്നത് പ്രസ്തുത ദൂതൻമാർ അല്ലാഹുവിന്റെ ദൂതൻമാർ (റസൂലുകൾ) തന്നെയായിരുന്നുവെന്നാണ്. ഈസാ നബിയുടെ ദൂതൻമാരാണെന്ന് കാണിക്കുന്ന യാതൊന്നും അതിലില്ല. 'നിങ്ങൾ ഞങ്ങളെപ്പോലെയുള്ള മനുഷ്യരല്ലാതെ മറ്റൊന്നുമല്ല' (إِنْ أَنتُمْ إِلَّا بَشَرٌ مِّثْلُنَا) എന്നുള്ള വാക്യവും ഇതാണ് കാണിക്കുന്നത്.

(2) ക്രിസ്ത്യാനികൾക്കിടയിൽ ഏറ്റവും പ്രധാനപ്പെട്ട പട്ടണങ്ങളായിരുന്നു അൽക്വുദ്സ്, അന്താക്കിയ, അലക്സാന്തരിയ, റൂമിയ എന്നിവ. ഓരോന്നിന്റെയും പ്രാധാന്യം ഓരോ നിലക്കായിരുന്നു. ഒരു രാജ്യക്കാർ മുഴുവനുംകൂടി ഈസാ നബി (അ)യിൽ വിശ്വസിച്ച ഒന്നാമത്തെ രാജ്യമെന്ന നിലക്കായിരുന്നു അന്താക്കിയക്കുള്ള സ്ഥാനം. ആയത്തിൽ പ്രസ്താവിച്ച രാജ്യക്കാരാവട്ടെ, ദൂതൻമാരെ നിഷേധിക്കുകയും, (താഴെ കാണുന്നപ്രകാരം) അല്ലാഹുവിൽനിന്ന് പൊതുശിക്ഷക്ക് വിധേയരാകുകയുമാണ് ഉണ്ടായത്.

(3) തൗറാത്ത് അവതരിച്ചതിനുശേഷം ഒരു ജനത ആകമാനം പൊതുശിക്ഷയാൽ നശിപ്പിക്കപ്പെടുകയുണ്ടായിട്ടില്ലെന്നും, അതിന്നുശേഷമാണ് ബഹുദൈവവിശ്വാസികളുമായി യുദ്ധം നടന്നിട്ടുള്ളതെന്നുമാണ് അബൂസഈദിൽ ഖുദ്‌രീ (റ)യും പല മുൻഗാമികളും പറയുന്നത്. അപ്പോൾ, ക്വുർആനിൽ പറഞ്ഞ ഈ രാജ്യം -മുൻഗാമികളായ പലരും പറഞ്ഞതുപോലെ- അന്താക്കിയ ആയിരിക്കയില്ല. അല്ലെങ്കിൽ അതേ പേരിലുള്ള വേറെ ഒരു രാജ്യമായിരിക്കാം. *(*)* കാരണം, ക്രിസ്തീയ കാലത്താകട്ടെ, അതിനുമുമ്പാകട്ടെ ഒരു രാജ്യം നശിപ്പിക്കപ്പെട്ടതായി അറിയപ്പെടുന്നില്ല. അല്ലാഹുവിനറിയാം. (راجع ابن كثير)

ആദ്യം അല്ലാഹു ആ രാജ്യക്കാരിലേക്ക് രണ്ടുപേരെ ദൂതൻമാരായി അയച്ചു. അവർ അവരെ വ്യാജമാക്കി നിഷേധിച്ചപ്പോൾ മൂന്നാമത് ഒരാളെയും *(**)* നിയോഗിച്ചുകൊണ്ട് പ്രബോധനം ശക്തിപ്പെടുത്തി. പക്ഷേ, ജനങ്ങൾ നിഷേധത്തിൽ തന്നെ ഉറച്ചുനിന്നു. അവർക്കിടയിൽ നടന്ന സംഭാഷണങ്ങളുടെ ചുരുക്കം മാത്രമാണ് അല്ലാഹു ഇവിടെ ഉദ്ധരിച്ചിരിക്കുന്നത്. സത്യനിഷേധികളുടെ സാധാരണ പതിവുപോലെ, ഒടുക്കം ഈ രാജ്യക്കാരും ഭീഷണി പുറപ്പെടുവിക്കുകയായി:-

---

***(*)** 'ക്രി. മു. 300 ൽ സുരിയാ മുതലായ പ്രദേശങ്ങളെ ഭരിച്ച ഒരു രാജാവ് പണികഴിപ്പിച്ചതായി ഇതേ പേരുള്ള 16 പട്ടണങ്ങളിൽ രണ്ട് മാത്രം പുതിയ നിയമത്തിൽ പറഞ്ഞിരിക്കുന്നു. 1. സുരിയയിലുള്ള അന്തോക്യാ... 2. പിസിദ്യാ ദേശത്തിലെ അന്തോക്യാ...' (വേ. പു. നിഘണ്ടു.)*

***(**)** ഈ ദൂതൻമാർ ഈസാ നബി (അ)യുടെ അപ്പോസ്തലൻമാരായിരുന്നുവെന്ന അഭിപ്രായക്കാരിൽ ചിലർ, ആദ്യത്തെ രണ്ട് ദൂതൻമാർ യോഹന്നാനും, പൗലൂസും ആണെന്നും, മൂന്നാമത്തെ ദൂതൻ ശിമയോൻ ആണെന്നും പറയുന്നു. വേറെയും അഭിപ്രായമുണ്ട്.*

قَالُوٓاْ إِنَّا تَطَيَّرۡنَا بِكُمۡۖ

《18》 അവർ പറഞ്ഞു; 'നിങ്ങൾ നിമിത്തം ഞങ്ങൾ ശകുനപ്പിഴവിലായിരിക്കുന്നു;

لَئِن لَّمۡ تَنتَهُواْ لَنَرۡجُمَنَّكُمۡ وَلَيَمَسَّنَّكُم مِّنَّا عَذَابٌ أَلِيمٞ ﴿١٨﴾

നിങ്ങൾ വിരമിക്കുന്നില്ലെങ്കിൽ, നിശ്ചയമായും ഞങ്ങൾ നിങ്ങളെ കല്ലേറ് നടത്തുകതന്നെ ചെയ്യുന്നതാണ്; ഞങ്ങളിൽനിന്ന് നിങ്ങൾക്ക് തീർച്ചയായും വേദനയേറിയ ശിക്ഷ ബാധിക്കുന്നതുമാണ്.'

قَالُواْ طَٰٓئِرُكُم مَّعَكُمۡۚ أَئِن ذُكِّرۡتُمۚ بَلۡ أَنتُمۡ قَوۡمٞ مُّسۡرِفُونَ ﴿١٩﴾

《19》 അവർ [ദൂതൻമാർ] പറഞ്ഞു: 'നിങ്ങളുടെ ശകുനപ്പിഴ നിങ്ങളൊന്നിച്ചുതന്നെയാണുള്ളത്. നിങ്ങൾക്ക് ഉപദേശം നൽകപ്പെട്ടതിനാലാണോ (ഇങ്ങനെ പറയുന്നത്)?! പക്ഷേ, നിങ്ങൾ അതിരുകവിഞ്ഞ ഒരു ജനതയാണ്.'

---

《18》 قَالُوا അവർ പറഞ്ഞു إِنَّا تَطَيَّرْنَا ഞങ്ങൾ ശകുനപ്പിഴവിൽ (ലക്ഷണക്കേടിൽ) ആയിരിക്കുന്നു بِكُمْ നിങ്ങൾ നിമിത്തം لَئِن لَّمْ تَنتَهُوا നിശ്ചയമായും നിങ്ങൾ വിരമിക്കുന്നില്ലെങ്കിൽ لَنَرْجُمَنَّكُمْ ഞങ്ങൾ നിങ്ങളെ കല്ലേറ് നടത്തുക (എറിഞ്ഞാട്ടുക) തന്നെ ചെയ്യും وَلَيَمَسَّنَّكُمْ നിങ്ങൾക്ക് തീർച്ചയായും ബാധിക്കുക (സ്പർശിക്കുക)യും ചെയ്യും مِنَّا ഞങ്ങളിൽ നിന്ന് عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ 《19》 قَالُوا അവർ പറഞ്ഞു طَائِرُكُمْ നിങ്ങളുടെ ദുശ്ശകുനം, ശകുനപ്പിഴ, ദുർലക്ഷണം مَعَكُمْ നിങ്ങളുടെ ഒന്നിച്ചാണ് أَئِن ذُكِّرْتُم നിങ്ങൾക്ക് ഉപദേശം (പ്രബോധനം) നൽകപ്പെട്ടിട്ടാണോ بَلْ എങ്കിലും, പക്ഷേ أَنتُمْ നിങ്ങൾ قَوْمٌ ഒരു ജനതയാണ് مُسْرِفُونَ അതിരുകവിഞ്ഞ

---

പ്രവാചകൻമാരുടെ പ്രബോധനത്തെ ധിക്കരിച്ച മുൻസമുദായങ്ങളിലും കാണാവുന്ന ഒന്നാണ് ഈ ദുശ്ശകുനവാദം. ഫിർഔന്റെ ആൾക്കാരെപ്പറ്റി അല്ലാഹു പറയുന്നു: فَإِذَا جَاءَتْهُمُ الْحَسَنَةُ قَالُوا لَنَا هَٰذِهِ وَإِن تُصِبْهُمْ سَيِّئَةٌ يَطَّيَّرُوا بِمُوسَىٰ وَمَن مَّعَهُ أَلَا إِنَّمَا طَائِرُهُمْ عِندَ اللَّهِ - الاعراف (അവർക്ക് നന്മ വന്നാൽ അവർ പറയും: 'നമ്മുടേതാണ് ഇത്' എന്ന്. വല്ല തിന്മയും അവർക്ക് ബാധിക്കുന്നപക്ഷം, മൂസായും അദ്ദേഹത്തിന്റെ കൂടെയുള്ളവരും നിമിത്തം തങ്ങൾക്ക് ശകുനപ്പിഴ ബാധിച്ചതായി ഗണിക്കുകയും ചെയ്യും. അല്ലാ! (അറിയുക:) അവരുടെ ശകുനപ്പിഴ അല്ലാഹുവിങ്കലാണുള്ളത് (സൂ: അഅ്റാഫ്: 131) ഇതുപോലെ, സ്വാലിഹ് നബി (അ)യുടെ ജനത അദ്ദേഹത്തെയും, അദ്ദേഹത്തിൽ വിശ്വസിച്ചവരെയും ദുശ്ശകുനക്കാരാക്കിയത് സൂറത്തുന്നംല് 47 ലും പ്രസ്താവിച്ചിട്ടുണ്ട്.

ദൂതൻമാർ അവരോട് പറഞ്ഞ മറുപടിയുടെ സാരം ഇതാണ്: നിങ്ങൾക്ക് വല്ല ദുശ്ശകുനവും ഉണ്ടെങ്കിൽ അത് നിങ്ങളുടെ ദോഷംകൊണ്ടുതന്നെയാണ്. നിങ്ങളുടെ ദുർന്ന

ടപ്പാണതിന് കാരണം. ഞങ്ങൾ നിങ്ങളെ തൗഹീദിലേക്കും സൻമാർഗത്തിലേക്കും ക്ഷണിക്കുകമാത്രമേ ചെയ്യുന്നുള്ളൂ. ഇതൊരിക്കലും ശകുനപ്പിഴക്ക് കാരണമല്ല. നിങ്ങൾ ഞങ്ങളുടെ ഉപദേശം സ്വീകരിക്കുന്നില്ലെന്ന് മാത്രമല്ല, ഞങ്ങളെ ധിക്കരിക്കുകയും, ഭീഷണിപ്പെടുത്തുകയും ചെയ്യുന്നു. ഈ അതിരുകവിച്ചലാണ് നിങ്ങൾക്ക് ദുശ്ശകുനമായിത്തീരുന്നത് എന്ന് നിങ്ങൾ മനസ്സിലാക്കണം.

وَجَآءَ مِنْ أَقْصَا ٱلْمَدِينَةِ رَجُلٌ يَسْعَىٰ قَالَ يَٰقَوْمِ ٱتَّبِعُوا۟ ٱلْمُرْسَلِينَ ﴿٢٠﴾

**《20》 പട്ടണത്തിന്റെ അങ്ങേഅറ്റത്തുനിന്ന് ഒരു മനുഷ്യൻ ഓടിക്കൊണ്ടുവന്നു. അവൻ പറഞ്ഞു: 'എന്റെ ജനങ്ങളേ, നിങ്ങൾ ദൂതൻമാരെ പിൻപറ്റുവിൻ!-**

ٱتَّبِعُوا۟ مَن لَّا يَسْـَٔلُكُمْ أَجْرًا وَهُم مُّهْتَدُونَ ﴿٢١﴾

**《21》 'നിങ്ങളോട് യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല, തങ്ങൾ സന്മാർഗികളുമാണ്, അങ്ങനെയുള്ളവരെ നിങ്ങൾ പിൻപറ്റുവിൻ!'**

---

**《20》** وَجَاءَ വന്നു مِنْ أَقْصَى അങ്ങേഅറ്റത്ത് (ദൂരത്ത്) നിന്ന് الْمَدِينَةِ പട്ടണത്തിന്റെ, നഗരത്തിന്റെ رَجُلٌ ഒരു പുരുഷൻ (മനുഷ്യൻ) يَسْعَى ഓടി (ബദ്ധപ്പെട്ടു) കൊണ്ട് قَالَ അദ്ദേഹം പറഞ്ഞു يَاقَوْمِ എന്റെ ജനങ്ങളേ اتَّبِعُوا നിങ്ങൾ പിൻപറ്റുവിൻ الْمُرْسَلِينَ ദൂതൻമാരെ, മുർസലുകളെ **《21》** اتَّبِعُوا مَنْ യാതൊരു കൂട്ടരെ നിങ്ങൾ പിൻപറ്റുവിൻ لَا يَسْأَلُكُمْ നിങ്ങളോട് ചോദിക്കാത്ത أَجْرًا ഒരു പ്രതിഫലം وَهُمْ അവർ مُهْتَدُونَ സൻമാർഗികളുമാണ്.

---

ഈ മനുഷ്യനെപ്പറ്റി കൂടുതൽ വിവരമൊന്നും അല്ലാഹു പ്രസ്താവിച്ചിട്ടില്ലാത്ത സ്ഥിതിക്ക് അദ്ദേഹത്തിന്റെ പേരും മറ്റും നമുക്ക് ആരായേണ്ടതില്ല. വിഷയം മനസ്സിലാക്കുവാൻ അതാവശ്യവുമില്ല. സത്യവിശ്വാസിയും, ഗുണകാംക്ഷിയുമായ ഒരു സൽപുരുഷനായിരുന്നു അദ്ദേഹമെന്ന് വ്യക്തമാണ്. ഇമാം റാസി (റ) ചൂണ്ടിക്കാട്ടിയതുപോലെ, ആ രാജ്യക്കാരെ സംബന്ധിച്ചിടത്തോളം ഒരു അപരിചിതനായിരുന്നു അദ്ദേഹം എന്നത്രെ ഖുർആൻ അദ്ദേഹത്തെപ്പറ്റി പ്രസ്താവിച്ച വാചകം കാണുമ്പോൾ മനസ്സിലാകുന്നത്. അപരിചിതനായ ഒരാളുടെ ഉപദേശം- അയാൾ ഒരു കക്ഷി താൽപര്യക്കാരനാണെന്നോ മറ്റോ പറഞ്ഞു- വേഗമങ്ങ് പുറം തള്ളുന്നത് യുക്തമല്ലല്ലോ.

തങ്ങളെ ഉപദേശിക്കുന്ന ദൂതൻമാർ, അവരുടെ ഉപദേശം വഴി യാതൊരു കാര്യലാഭവും ഉദ്ദേശിക്കുന്നില്ല; അതോടുകൂടി അവർ എല്ലാനിലക്കും വളരെ നല്ല മനുഷ്യരുമാണ്; എന്നിരിക്കെ അവരുടെ ഉപദേശം നിങ്ങൾ സ്വീകരിക്കാതിരിക്കുവാൻ യാതൊരു ന്യായവുമില്ല എന്നാണ് ആ മനുഷ്യൻ ജനങ്ങളെ ആദ്യം പറഞ്ഞുമനസ്സിലാക്കുന്നത്. ഇത് ഫലപ്പെടുന്നില്ലെന്ന് കണ്ടപ്പോൾ അദ്ദേഹം സംസാരഗതി മാറ്റുകയും, തന്നെത്തന്നെ സംസാരവിഷയമാക്കുകയും ചെയ്യുന്നു. അദ്ദേഹം തുടരുന്നു:-

وَمَا لِىَ لَآ أَعۡبُدُ ٱلَّذِى فَطَرَنِى وَإِلَيۡهِ تُرۡجَعُونَ ﴿٢٢﴾

《22》 'എന്നെ സൃഷ്ടിച്ചുണ്ടാക്കിയവനെ ഞാൻ ആരാധന ചെയ്യാതിരിക്കുവാൻ എനിക്ക് എന്താണ് (തടസ്സം) ഉള്ളത്?! അവന്റെ അടുക്കലേക്കുതന്നെയാണ് നിങ്ങൾ മടക്കപ്പെടുന്നതും.

ءَأَتَّخِذُ مِن دُونِهِۦٓ ءَالِهَةً إِن يُرِدۡنِ ٱلرَّحۡمَـٰنُ بِضُرٍّ لَّا تُغۡنِ عَنِّى شَفَـٰعَتُهُمۡ شَيۡـًٔا وَلَا يُنقِذُونِ ﴿٢٣﴾

《23》 'അവന് പുറമെ വല്ല ദൈവങ്ങളെയും ഞാൻ സ്വീകരിക്കുകയോ?! (ആ) പരമകാരുണികൻ എനിക്ക് വല്ല ഉപദ്രവവും ഉദ്ദേശിക്കുന്നപക്ഷം, അവരുടെ ശുപാർശ എനിക്ക് ഒട്ടും തന്നെ ഉപകാരപ്പെടുകയില്ല; അവർ എന്നെ രക്ഷപ്പെടുത്തുകയുമില്ല!

إِنِّىٓ إِذًا لَّفِى ضَلَـٰلٍ مُّبِينٍ ﴿٢٤﴾

《24》 'അപ്പോൾ (അങ്ങനെയാണെങ്കിൽ) ഞാൻ നിശ്ചയമായും സ്പഷ്ടമായ ദുർമാർഗത്തിൽ തന്നെയായിരിക്കും.

إِنِّىٓ ءَامَنتُ بِرَبِّكُمۡ فَٱسۡمَعُونِ ﴿٢٥﴾

《25》 'നിശ്ചയമായും ഞാൻ, നിങ്ങളുടെ രക്ഷിതാവിൽ വിശ്വസിച്ചിരിക്കുന്നു. ആകയാൽ, നിങ്ങൾ എന്നെ [എന്റെ ഉപദേശം] കേട്ടുകൊള്ളുവിൻ!'

---

《22》 وَمَالِيَ എനിക്കെന്താണ്, (എനിക്ക് പാടില്ല) لاأَعْبُدُ ഞാൻ ആരാധിക്കുകയില്ലെന്ന്, (ആരാധിക്കാതിരിക്കുവാൻ) الَّذِيفَطَرَنِي എന്നെ സൃഷ്ടിച്ചുണ്ടാക്കിയവനെ وَإِلَيْهِ അവനിലേക്കുതന്നെ تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു 《23》 أَأَتَّخِذُ ഞാൻ സ്വീകരിക്കുക (ഉണ്ടാക്കുക)യോ مِنْدُونِهِ അവന് പുറമെ آلِهَةً വല്ല ദൈവങ്ങളെയും إِنْيُرِدْنِ എനിക്ക് ഉദ്ദേശിക്കുന്നതായാൽ الرَّحْمَنُ പരമകാരുണികൻ بِضُرٍّ വല്ല ഉപദ്രവത്തെ (ദോഷത്തെ)യും لاتُغْنِ ഉപകാരപ്പെടുക (പര്യാപ്തമാക്കുക, ധന്യമാക്കുക)യില്ല عَنِّي എനിക്ക്, എന്നെപ്പറ്റി شَفَاعَتُهُمْ അവരുടെ ശുപാർശ شَيْئًا യാതൊന്നും, ഒട്ടും وَلايُنْقِذُونِ അവർ എന്നെ രക്ഷപ്പെടുത്തുകയുമില്ല 《24》 إِنِّي നിശ്ചയമായും ഞാൻ إِذًا അപ്പോൾ, അങ്ങനെയെങ്കിൽ لَفِيضَلالٍ ദുർമാർഗത്തിൽ തന്നെയായിരിക്കും مُبِينٍ സ്പഷ്ടമായ 《25》 إِنِّي آمَنْتُ നിശ്ചയമായും ഞാൻ വിശ്വസിച്ചു بِرَبِّكُمْ നിങ്ങളുടെ റബ്ബിൽ فَاسْمَعُونِ അതുകൊണ്ട് എന്നെ കേൾക്കുവിൻ (അനുസരിക്കുവിൻ, എനിക്ക് സാക്ഷിയാകുവിൻ)

നിഷ്പക്ഷനായ ഒരു ഗുണകാംക്ഷി എന്ന നിലക്ക് ആദ്യം അദ്ദേഹം ദൂതൻമാരെക്കുറിച്ച് അവരെ മനസ്സിലാക്കി. അനന്തരം, അവർ പ്രബോധനം ചെയ്യുന്ന തൗഹീദ് സ്വീകരിക്കാതിരിക്കുവാൻ നിർവ്വാഹമില്ലെന്നും, അതുകൊണ്ട് താൻ അതിൽ വിശ്വസിക്കുന്നവനാണെന്നും വ്യക്തമാക്കി. അതുപോലെ അവരും അത് സ്വീകരിക്കുവാൻ ബാധ്യസ്ഥരാണെന്ന് ചൂണ്ടിക്കാട്ടുകയും ചെയ്തു. പക്ഷേ, ആ ജനത അതൊന്നും ചെവിക്കൊണ്ടില്ല.

قِيلَ ٱدْخُلِ ٱلْجَنَّةَ ۖ قَالَ يَـٰلَيْتَ قَوْمِى يَعْلَمُونَ ﴿٢٦﴾

**《26》(അദ്ദേഹത്തോട്) പറയപ്പെട്ടു: 'നീ സ്വർഗത്തിൽ പ്രവേശിച്ചു കൊള്ളുക, എന്ന്! അദ്ദേഹം പറഞ്ഞു: 'ഹാ!എന്റെ ജനങ്ങൾ അറിഞ്ഞിരുന്നുവെങ്കിൽ നന്നായേനെ,-**

بِمَا غَفَرَ لِى رَبِّى وَجَعَلَنِى مِنَ ٱلْمُكْرَمِينَ ﴿٢٧﴾

**《27》 'എന്റെ റബ്ബ് എനിക്ക് പൊറുത്തു തരുകയും, എന്നെ ആദരിക്കപ്പെട്ടവരുടെ കൂട്ടത്തിൽ ആക്കിത്തരുകയും ചെയ്തതിനെക്കുറിച്ച്'**

---

**《26》** قِيلَ നീ പറയപ്പെട്ടു ادْخُلِ നീ പ്രവേശിക്കുക الْجَنَّةَ സ്വർഗത്തിൽ قَالَ അദ്ദേഹം പറഞ്ഞു يَالَيْتَ قَوْمِي എന്റെ ജനത ആയിരുന്നെങ്കിൽ നന്നായേനേ يَعْلَمُونَ അറിയു(മായിരു)ന്നെങ്കിൽ **《27》** بِمَا غَفَرَ لِي എനിക്ക് പൊറുത്തു തന്നതിനെപ്പറ്റി رَبِّي എന്റെ റബ്ബ് وَجَعَلَنِي എന്നെ ആക്കുകയും مِنَ الْمُكْرَمِينَ ആദരിക്കപ്പെട്ടവരുടെ കൂട്ടത്തിൽ

---

ആ ജനതയുടെ ഗുണകാംക്ഷിയായിരുന്ന ആ മാന്യന്റെ മരണത്തെക്കുറിച്ച് ക്വുർആൻ ഒന്നും വ്യക്തമാക്കിയിട്ടില്ല. എങ്കിലും, അദ്ദേഹത്തെയും, ആ ജനതയെയും കുറിച്ചുള്ള പ്രസ്താവനകളിൽ നിന്ന് അദ്ദേഹം അവരാൽ കൊല്ലപ്പെടുകയാണുണ്ടായതെന്ന് കരുതുവാൻ ന്യായമുണ്ട്. പല വ്യാഖ്യാതാക്കളും അങ്ങനെ പറയുകയും ചെയ്തിരിക്കുന്നു. ഏതായാലും, മരണപ്പെട്ടപ്പോൾ അദ്ദേഹത്തിന് അല്ലാഹുവിങ്കൽ ആദരണീയസ്ഥാനം ലഭിക്കുകയും, അദ്ദേഹം സ്വർഗാവകാശിയായി സ്വാഗതം ചെയ്യപ്പെടുകയും ചെയ്തു. തന്റെ ജനത സത്യം സ്വീകരിക്കുകയും, സദുപദേശം ചെവിക്കൊള്ളുകയും ചെയ്തിരുന്നുവെങ്കിൽ ഇതുപോലെയുള്ള മഹാഭാഗ്യം അവർക്കും കൈവരുമായിരുന്നുവല്ലോ എന്ന് അദ്ദേഹം ആശിച്ചു. അവരാകട്ടെ, അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് പാത്രമാകുകയാണ് ഉണ്ടായത്. അല്ലാഹു പറയുന്നു:-

## ജുസ്ഉ് - 23

۞ وَمَآ أَنزَلْنَا عَلَىٰ قَوْمِهِۦ مِنۢ بَعْدِهِۦ مِن جُندٍ مِّنَ ٱلسَّمَآءِ وَمَا كُنَّا

**《28》 അദ്ദേഹത്തിനുശേഷം അദ്ദേഹത്തിന്റെ ജനതയുടെ മേൽ ആകാശത്തുനിന്ന് നാം ഒരു സൈന്യത്തെയും ഇറക്കിയിട്ടില്ല; നാം (അങ്ങ**

مُنزِلِينَ ﴿٢٨﴾

നെ) ഇറക്കുന്നവരുമല്ല.

إِن كَانَتْ إِلَّا صَيْحَةً وَاحِدَةً فَإِذَا هُمْ خَامِدُونَ ﴿٢٩﴾

《29》 അത് [ആ സംഭവം] ഒരൊറ്റ ഘോരശബ്ദമല്ലാതെ (മറ്റൊന്നും) ആയിരുന്നില്ല. അപ്പോൾ, അവരതാ (നശിച്ച്) കെട്ടടങ്ങിയവരായിരിക്കുന്നു!

يَاحَسْرَةً عَلَى الْعِبَادِ ۚ مَا يَأْتِيهِم مِّن رَّسُولٍ إِلَّا كَانُوا بِهِ يَسْتَهْزِئُونَ ﴿٣٠﴾

《30》 ഹാ! (ആ) അടിയാൻമാരുടെ മേലുള്ള കഷ്ടമേ! അവരുടെ അടുക്കൽ ഏതൊരു റസൂൽ ചെല്ലുന്നതായാലും അവർ അദ്ദേഹത്തെക്കുറിച്ച് പരിഹസിക്കുകയല്ലാതെ ചെയ്തിരുന്നില്ല.

---

《28》 وَمَا أَنزَلْنَا നാം ഇറക്കിയിട്ടില്ല عَلَىٰ قَوْمِهِ അദ്ദേഹത്തിന്റെ ജനതയിൽ مِن بَعْدِهِ അദ്ദേഹത്തിനുശേഷം مِّن جُندٍ ഒരു സേനയും, പട്ടാളവും مِّنَ السَّمَاءِ ആകാശത്ത് നിന്ന് وَمَا كُنَّا നാം അല്ല, ആയിട്ടുമില്ല مُنزِلِينَ ഇറക്കുന്നവർ 《29》 إِن كَانَتْ അതായിരുന്നില്ല إِلَّا صَيْحَةً ഒരു അട്ടഹാസം (ഘോരശബ്ദം) അല്ലാതെ وَاحِدَةً ഒറ്റ فَإِذَا هُمْ അപ്പോഴതാ അവർ خَامِدُونَ കെട്ടടങ്ങിയ (നശിച്ച) വരായിരിക്കുന്നു 《30》 يَاحَسْرَةً കഷ്ടമേ, സങ്കടമേ عَلَى الْعِبَادِ അടിയാൻമാരുടെ മേലുള്ള مَا يَأْتِيهِم അവർക്ക് വന്നിരുന്നില്ല مِّن رَّسُولٍ ഒരു റസൂലും إِلَّا كَانُوا അവരായിരിക്കാതെ بِهِ അദ്ദേഹത്തെപ്പറ്റി يَسْتَهْزِئُونَ പരിഹസിക്കുക.

---

ദൂതൻമാരെ ധിക്കരിക്കുകയും, ഉപദേഷ്ടാവിനെ അക്രമിക്കുകയും ചെയ്തതിന്റെ ഫലമായി ആ ജനതയെ അല്ലാഹു വമ്പിച്ച ശിക്ഷമൂലം നശിപ്പിച്ചു. അതിനായി ആകാശത്ത്നിന്ന് ഒരു പട്ടാളത്തെ അയക്കുകയുണ്ടായില്ല. അതിന്റെ ആവശ്യവുമില്ല. അങ്ങനെ അല്ലാഹുവിന്ന് പതിവുമില്ല. ഒരൊറ്റ ഘോരശബ്ദം മാത്രം ഉണ്ടായി. അതോടെ ജനതയുടെ കഥ കഴിഞ്ഞു! ഇത്രയും വമ്പിച്ച ശിക്ഷ അവർ അനുഭവിക്കേണ്ടി വന്നത് ദൈവദൂതൻമാരെയും, ദിവ്യദൗത്യത്തെയും പരിഹസിക്കൽ അവർ ഒരു പതിവാക്കിത്തീർത്തതുകൊണ്ടായിരുന്നു.

أَلَمْ يَرَوْا كَمْ أَهْلَكْنَا قَبْلَهُم مِّنَ الْقُرُونِ أَنَّهُمْ إِلَيْهِمْ لَا يَرْجِعُونَ ﴿٣١﴾

《31》 അവരുടെ മുമ്പ് (പല) തലമുറകളിൽ നിന്നും എത്രയോ നാം നശിപ്പിച്ചിരിക്കുന്നു- അവർ (ആരും) ഇവരിലേക്ക് മടങ്ങിവരുന്നില്ല- എന്ന് അവർക്ക് കണ്ടുകൂടേ?!

وَإِن كُلٌّ لَّمَّا جَمِيعٌ لَّدَيْنَا مُحْضَرُونَ ﴿٣٢﴾

《32》 എല്ലാവരും- മുഴുവനും തന്നെ- നമ്മുടെ അടുക്കൽ ഹാജറാക്കപ്പെടുന്നവരല്ലാതെ ഇല്ല.

---

《31》 أَلَمْ يَرَوْا അവർക്ക് കണ്ടുകൂടേ كَمْ أَهْلَكْنَا നാം എത്ര (എത്രയോ) നശിപ്പിച്ചിരിക്കുന്നു എന്ന് قَبْلَهُم അവരുടെ മുമ്പ് مِنَ الْقُرُونِ തലമുറകളിൽനിന്ന് أَنَّهُمْ അവർ ആണെന്ന് إِلَيْهِمْ അവരിലേക്ക് لَا يَرْجِعُونَ മടങ്ങിവരുന്നില്ല. 《32》 وَإِنْ كُلٌّ എല്ലാവരുമില്ല لَمَّا جَمِيعٌ മുഴുവനും അല്ലാതെ (ഇല്ല) لَدَيْنَا നമ്മുടെ അടുക്കൽ مُحْضَرُونَ ഹാജരാക്കപ്പെടുന്നവർ

---

മുമ്പ് നശിച്ചുപോയവരാരെങ്കിലും മടങ്ങിവന്നു മരണശേഷം യാതൊന്നും സംഭവിക്കാനില്ലെന്ന് ഇവർക്ക് പറഞ്ഞുകൊടുക്കുന്നുണ്ടെങ്കിൽ, ഇവർക്ക് മരണാനന്തര കാര്യങ്ങളെ നിഷേധിക്കാമായിരുന്നു. പക്ഷേ, ആരും മടങ്ങി വരുന്നില്ല, വരുകയുമില്ല. ഒന്നടങ്കം അല്ലാഹുവിന്റെ മുമ്പിൽ ഹാജരാക്കപ്പെടുകയും, ചോദ്യം ചെയ്യപ്പെടുകയും ചെയ്യും. ആരും ഒഴിവില്ല. ഒരു കവി പറഞ്ഞ വാക്യങ്ങൾ ശ്രദ്ധേയമാണ്:-

وَلَوْ انَّا اذَا مِتْنَا تُرِكْنَا لَكَانَ المَوْتُ رَاحَةَ كُلِّ حَيّ

وَلَكِنَّا اذَا مِتْنَا بُعِثْنَا وَنُسْأَلُ بَعْدَهُ عن كُلِّ شَيْء

(നാം മരണപ്പെട്ടാൽ നമ്മെ അതോടെ വിട്ടുകളയുമായിരുന്നുവെങ്കിൽ, മരണം ഓരോ ജീവിക്കും ആശ്വാസമാകുമായിരുന്നു! പക്ഷേ, മരിച്ചാൽ നാം എഴുന്നേൽപിക്കപ്പെടുകയും, എന്നിട്ട് എല്ലാ കാര്യത്തെക്കുറിച്ചും ചോദ്യംചെയ്യപ്പെടുകയും ചെയ്യുമല്ലോ!)

## വിഭാഗം - 3

وَءَايَةٌ لَّهُمُ ٱلْأَرْضُ ٱلْمَيْتَةُ أَحْيَيْنَٰهَا وَأَخْرَجْنَا مِنْهَا حَبًّا فَمِنْهُ يَأْكُلُونَ ﴿٣٣﴾

《33》 അവർക്കൊരു ദൃഷ്ടാന്തമാണ്, നിർജ്ജീവമായ ഭൂമി, -നാമതിനെ ജീവിപ്പിക്കുകയും, അതിൽനിന്ന് ധാന്യം ഉൽപാദിപ്പിക്കുകയും ചെയ്തിരിക്കുന്നു, എന്നിട്ട് അതിൽനിന്ന് അവർ തിന്നുകൊണ്ടിരിക്കുന്നു.

وَجَعَلْنَا فِيهَا جَنَّٰتٍ مِّن نَّخِيلٍ وَأَعْنَٰبٍ وَفَجَّرْنَا فِيهَا مِنَ ٱلْعُيُونِ ﴿٣٤﴾

《34》 അതിൽ, ഈത്തപ്പനയുടെയും, മുന്തിരികളുടെയും തോട്ടങ്ങൾ നാം ഉണ്ടാക്കുകയും ചെയ്തിരിക്കുന്നു. നീരുറവകളെയും നാമതിൽ തുറന്നുവിട്ടു;-

لِيَأْكُلُوا۟ مِن ثَمَرِهِۦ وَمَا عَمِلَتْهُ أَيْدِيهِمْ ۖ أَفَلَا يَشْكُرُونَ ﴿٣٥﴾

《35》 അതിന്റെ ഫലങ്ങളിൽ നിന്നും, തങ്ങളുടെ കൈകൾ പ്രവർത്തിച്ചുണ്ടാക്കിയതിൽ നിന്നും അവർക്ക് തിന്നുവാൻ വേണ്ടി(യാണ് അതെല്ലാം), അപ്പോൾ, അവർക്ക് നന്ദി കാണിച്ചുകൂടേ?!

سُبْحَـٰنَ ٱلَّذِى خَلَقَ ٱلْأَزْوَٰجَ كُلَّهَا مِمَّا تُنۢبِتُ ٱلْأَرْضُ وَمِنْ أَنفُسِهِمْ وَمِمَّا لَا يَعْلَمُونَ ﴿٣٦﴾

《36》 എല്ലാ ഇണവർഗങ്ങളെയും സൃഷ്ടിച്ചിട്ടുള്ളവൻ മഹാ പരിശുദ്ധനത്രെ! (അതെ) ഭൂമി ഉൽപാദിപ്പിക്കുന്നതിൽനിന്നും, അവരുടെ ദേഹങ്ങളിൽനിന്നും, അവർക്ക് അറിഞ്ഞുകൂടാത്തവയിൽനിന്നും (ഇണകളെ സൃഷ്ടിച്ചവൻ.)

---

《33》 وَآيَةٌ ഒരു ദൃഷ്ടാന്തമാണ് لَهُمُ അവർക്ക് الأَرْضُ الْمَيْتَةُ ചത്ത (നിർജ്ജീവമായ) ഭൂമി أَحْيَيْنَاهَا നാമതിനെ ജീവിപ്പിച്ചിരിക്കുന്നു وَأَخْرَجْنَا مِنْهَا അതിൽനിന്ന് പുറത്ത് വരുത്തുക (ഉല്പാദിപ്പിക്കുക)യും ചെയ്തു حَبًّا ധാന്യം فَمِنْهُ എന്നിട്ടതിൽ നിന്ന് يَأْكُلُونَ അവർ തിന്നുന്നു, ഭക്ഷിക്കുന്നു 《34》 وَجَعَلْنَا فِيهَا അതിൽ നാം ഉണ്ടാക്കുകയും ചെയ്തു جَنَّاتٍ തോട്ടങ്ങൾ مِنْ نَخِيلٍ ഈത്തപ്പനയാൽ, (ഈത്തപ്പനയുടെ) وَأَعْنَابٍ മുന്തിരികളാലും وَفَجَّرْنَا നാം തുറന്നുവിടുക (പിളർത്തിയുണ്ടാക്കുക)യും ചെയ്തു فِيهَا അതിൽ مِنَ الْعُيُونِ നീരുറവകളിൽ നിന്നും 《35》 لِيَأْكُلُوا അവർക്ക് തിന്നുവാൻ مِنْ ثَمَرِهِ അതിന്റെ ഫലത്തിൽനിന്ന് وَمَا യാതൊന്നിൽ നിന്നും عَمِلَتْهُ അത് പ്രവർത്തിച്ചുണ്ടാക്കി أَيْدِيهِمْ അവരുടെ കൈകൾ أَفَلَا يَشْكُرُونَ അപ്പോൾ അവർ നന്ദി കാണിക്കുന്നില്ലേ, കാണിച്ചുകൂടേ 《36》 سُبْحَانَ الَّذِي യാതൊരുവൻ മഹാപരിശുദ്ധൻ خَلَقَ الأَزْوَاجَ ഇണകളെ സൃഷ്ടിച്ച كُلَّهَا അവയെല്ലാറ്റിനെയും مِمَّا تُنْبِتُ ഉൽപാദിപ്പിക്കുന്നവയിൽ നിന്ന് الأَرْضُ ഭൂമി وَمِنْ أَنْفُسِهِمْ അവരുടെ ദേഹങ്ങളിൽ നിന്നും وَمِمَّا യാതൊന്നിൽ നിന്നും لَا يَعْلَمُونَ അവർ അറിയാത്ത

---

അറേബ്യയിലെ പ്രധാന ഉൽപന്നവും, അറബികൾക്ക് കൂടുതൽ പരിചിതവുമാണ് ഈന്തത്തോട്ടങ്ങളും, മുന്തിരിത്തോട്ടങ്ങളും. അതുകൊണ്ടാണ് അവയെ പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നത്. എല്ലാതരം കൃഷിവിഭവങ്ങളും 'കൈകൾ പ്രവർത്തിച്ചുണ്ടാക്കിയതി'ൽ ഉൾപ്പെടുന്നു. പ്രത്യക്ഷത്തിൽ അവ മനുഷ്യന്റെ പ്രയത്നഫലങ്ങളാണെങ്കിലും, അവ മുളക്കുന്നതും, വളരുന്നതും, വിളയുന്നതുമെല്ലാം അല്ലാഹുവിന്റെ അനുഗ്രഹം കൊണ്ടാണല്ലോ. അതുകൊണ്ട് ഓരോന്നിലും മനുഷ്യൻ അല്ലാഹുവിനോട് നന്ദിയുള്ളവനായിരിക്കേണ്ടതുണ്ട്. *(*)*

---

*(*) 35-ാം ആയത്തിൽ لِيَأْكُلُوا مِنْ ثَمَرِهِ (അതിന്റെ ഫലങ്ങളിൽനിന്ന് അവർക്ക്* ▶▶

സസ്യങ്ങൾ, വൃക്ഷങ്ങൾ, കായ്കനികൾ, ജീവജന്തുക്കൾ തുടങ്ങിയ എല്ലാ വർഗ ത്തിലും- മനുഷ്യരിൽതന്നെ വിവിധ വിഭാഗങ്ങളും, തരങ്ങളും ഉൾക്കൊള്ളുന്നു. ഓരോ ന്നിലും ഏതെല്ലാം ഇനങ്ങളാണുള്ളതെന്ന് തിട്ടപ്പെടുത്തുവാൻ പോലും മനുഷ്യന് സാധ്യ മല്ല. മനുഷ്യന്റെ അറിവിലും ശ്രദ്ധയിലും പെടാത്ത വസ്തുക്കളും, അവയിലെ തരാതര ങ്ങളും ഇതിനുപുറമെയും. ഇതെല്ലാം സൃഷ്ടിച്ചുണ്ടാക്കി നിലനിറുത്തിപ്പോരുന്ന സ്രഷ്ടാവ് അതിമഹാൻ തന്നെ! ഈ കണക്കറ്റ വിഭവങ്ങളെ ഉപയോഗപ്പെടുത്തുന്ന മനു ഷ്യൻ അവന്റെ പരിശുദ്ധിയെ വാഴ്ത്തുവാനും, മഹത്വത്തെ കീർത്തനം ചെയ്യാനും ബാധ്യ സ്ഥനല്ലേ?! നിശ്ചയമായും അതെ.

وَءَايَةٌ لَّهُمُ ٱلَّيْلُ نَسْلَخُ مِنْهُ ٱلنَّهَارَ فَإِذَا هُم مُّظْلِمُونَ ﴿٣٧﴾

**﴾37﴿ അവർക്കൊരു ദൃഷ്ടാന്ത മാണ് രാത്രിയും;- നാം അതിൽനിന്ന് പകലിനെ ഉരിച്ചെടുക്കുന്നു. അപ്പോൾ അവരതാ, ഇരുട്ടിൽപെട്ടവരാകുന്നു!**

وَٱلشَّمْسُ تَجْرِى لِمُسْتَقَرٍّ لَّهَا ۚ ذَٰلِكَ تَقْدِيرُ ٱلْعَزِيزِ ٱلْعَلِيمِ ﴿٣٨﴾

**﴾38﴿ സൂര്യൻ അതിന്റേതായ ഒരു താവളത്തിലേക്ക് (അഥവാ നിശ്ചിത അതിർത്തിയിലേക്ക്) ചലിച്ചുകൊണ്ടു മിരിക്കുന്നു. അത്, സർവ്വജ്ഞനായ പ്രതാപശാലിയായുള്ളവൻ (വ്യവസ്ഥ ചെയ്തു) കണക്കാക്കിയതാണ്.**

وَٱلْقَمَرَ قَدَّرْنَٰهُ مَنَازِلَ حَتَّىٰ عَادَ كَٱلْعُرْجُونِ ٱلْقَدِيمِ ﴿٣٩﴾

**﴾39﴿ ചന്ദ്രനും തന്നെ, നാം ചില ഭവനങ്ങൾ അതിന് കണക്കാക്കിയി രിക്കുന്നു. അങ്ങനെ, അത് (ഈത്ത പ്പ നയുടെ) പഴക്കം ചെന്ന കുലത്ത ണ്ടുപോലെ ആയിത്തീരുന്നു.**

لَا ٱلشَّمْسُ يَنۢبَغِى لَهَآ أَن تُدْرِكَ

**﴾40﴿ സൂര്യനാകട്ടെ, അതിന് ചന്ദ്രനെ പ്രാപിക്കുവാൻ പറ്റുകയില്ല; രാത്രി പകലിനെ മുൻകടക്കുന്നതുമ**

---

◀◀ *തിന്നുവാൻവേണ്ടി എന്നതിനോട് ചേർത്തു (**عطف**) കൊണ്ടാണ് وَمَاعَمِلَتْهُ أَيْدِيهِمْ (തങ്ങളുടെ കൈകൾ പ്രവർത്തിച്ചുണ്ടാക്കിയതിൽ നിന്നും എന്ന് വാക്ക് നിലകൊ ള്ളുന്നത് എന്ന അഭിപ്രായമനുസരിച്ചത്രെ മുകളിൽ വായിച്ച അതിന്റെ പരിഭാഷയും വ്യാഖ്യാനവും. രണ്ടാമത്തെ വാക്ക് (وَمَاعَمِلَتْهُ أَيْدِيهِمْ) ഒന്നാമത്തേതിനോട് ചേർന്ന് നിൽക്കുന്നതല്ലെന്ന് അതിലെ مَا എന്ന പദം 'ഇല്ല' എന്ന അർത്ഥത്തിലുള്ള നിഷേധ ത്തിന്റെ അവ്യയമാണെന്നും വ്യാഖ്യാതാക്കളിൽ ചിലർ അഭിപ്രായപ്പെടുന്നു. അപ്പോൾ, അതിന് ഇങ്ങനെ അർത്ഥമായിരിക്കും: 'അതിനെ അവരുടെ കൈകൾ പ്രവർത്തിച്ചുണ്ടാക്കിയിട്ടുമില്ല.' അതായത് അവർക്ക് തിന്നുവാനുള്ള ആ ഫലങ്ങളെ സൃഷ്ടിച്ചുണ്ടാക്കിയത് അല്ലാഹു മാത്രമാണ് - അവരുടെ പ്രവൃത്തികൊണ്ടല്ല അതു ണ്ടായത്- എന്ന് സാരം- മുഹമ്മദ് അമാനി.*

ٱلْقَمَرَ وَلَا ٱلَّيْلُ سَابِقُ ٱلنَّهَارِ ۚ وَكُلٌّ فِى فَلَكٍ يَسْبَحُونَ ﴿٤٠﴾

**ല്ല, എല്ലാവരും [ഓരോ ഗ്രഹവും] ഓരോ സഞ്ചാരമണ്ഡലത്തിൽ നീന്തി (സഞ്ചരിച്ചു)കൊണ്ടിരിക്കുന്നു.**

﴾37﴿ وَآيَةٌ لَّهُمُ അവർക്കൊരു ദൃഷ്ടാന്തമാണ് اللَّيْلُ രാത്രി نَسْلَخُ مِنْهُ അതിൽനിന്ന് നാം ഉരിച്ചെടുക്കുന്നു, വേർപ്പെടുത്തുന്നു النَّهَارَ പകലിനെ فَإِذَا هُم അപ്പോഴവർ مُّظْلِمُونَ ഇരുളടഞ്ഞവരാകുന്നു. ﴾38﴿ وَالشَّمْسُ സൂര്യനും تَجْرِي നടക്കുന്നു, സഞ്ചരിക്കുന്നു لِمُسْتَقَرٍّ لَّهَا അതിന്റെ ഒരു താവളത്തിലേക്ക് ذَٰلِكَ അത് تَقْدِيرُ الْعَزِيزِ പ്രതാപശാലിയുടെ കണക്കാക്കൽ (വ്യവസ്ഥ) ആകുന്നു الْعَلِيمِ സർവ്വജ്ഞനായ ﴾39﴿ وَالْقَمَرَ ചന്ദ്രനെയും, ചന്ദ്രനും قَدَّرْنَاهُ അതിനെ (അതിന്) നാം കണക്കാക്കിയിരിക്കുന്നു مَنَازِلَ ചില ഭവനങ്ങൾ, പതനസ്ഥാനങ്ങൾ حَتَّىٰ عَادَ അങ്ങനെ അത് മടങ്ങിവരും (പരിണമിക്കും), ആയിത്തീരുവോളം كَالْعُرْجُونِ (ഈന്തപ്പനയുടെ) കുലത്തണ്ട് (കുലച്ചിൽ) പോലെ الْقَدِيمِ പഴകിയ ﴾40﴿ لَا الشَّمْسُ സൂര്യനില്ല يَنبَغِي لَهَا അതിന് യോജിക്കുക, പറ്റുക(യില്ല) أَن تُدْرِكَ അത് പ്രാപിക്കൽ, കണ്ടുമുട്ടൽ الْقَمَرَ ചന്ദ്രനെ وَلَا اللَّيْلُ രാത്രിയുമല്ല سَابِقُ النَّهَارِ പകലിനെ മുൻകടക്കുന്നത് وَكُلٌّ എല്ലാം, എല്ലാവരും فِي فَلَكٍ ഓരോ സഞ്ചാരമണ്ഡല (പഥ)ത്തിൽ يَسْبَحُونَ നീന്തുന്നു

ഭൂവിഭവങ്ങളിലടങ്ങിയ ചില ദൃഷ്ടാന്തങ്ങളെക്കുറിച്ച് പറഞ്ഞശേഷം, ആകാശത്തിൽ കാണാവുന്ന ചില ദൃഷ്ടാന്തങ്ങളെ ചൂണ്ടിക്കാട്ടുകയാണ്:

1) ഭൂഗോളത്തിന്റെ അർദ്ധഭാഗങ്ങളിലായി രാപ്പകലുകൾ ഒന്നൊന്നിനെ അനുഗമിച്ചുകൊണ്ടിരിക്കുന്നു. ഏതൊരു സ്ഥലത്തുനിന്ന് പകൽവെളിച്ചത്തെ അല്ലാഹു നീക്കി എടുക്കുന്നുവോ അവിടെ ഇരുട്ടുമൂടി രാത്രിയായിത്തീരുന്നു. ഇതിനെ ആട് മുതലായ ജന്തുക്കളുടെ തോലുരിച്ച് വേർപെടുത്തുന്നതിനോട് ഉപമിച്ചിരിക്കുകയാണ്.

2) സൂര്യൻ ചില നിശ്ചിതമാർഗങ്ങളിൽകൂടി ഒരു നിശ്ചിത അതിർത്തിവരെ സദാ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ദിവസക്കണക്കിലും, മാസക്കണക്കിലും, കൊല്ലക്കണക്കിലും അതിന്റെ സഞ്ചാരത്തിന് കൃത്യമായ ലക്ഷ്യവും മാർഗവുമുണ്ട്. അല്ലാഹു നിശ്ചയിച്ചു വെച്ചിട്ടുള്ള ആ കണക്കും, ചിട്ടയും തെറ്റാതെ അത് സഞ്ചരിച്ചുവരുന്നു. നമ്മുടെ കാഴ്ചയുടെയും, അനുഭവത്തിന്റെയും അടിസ്ഥാനത്തിലാണ് ഇപ്പറഞ്ഞത്. ശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ നോക്കിയാലും ഇപ്പറഞ്ഞത് ശരിതന്നെ. ഭൂമിയെ അപേക്ഷിക്കുമ്പോൾ സൂര്യൻ ഒരേ കേന്ദ്രത്തിൽ സ്ഥിതി ചെയ്യുകയാണെങ്കിലും, സൗരയൂഥം ഒന്നാകെ മറ്റൊരു കേന്ദ്രത്തെ ലക്ഷ്യംവെച്ച്– മറ്റനേകം നക്ഷത്രവ്യൂഹങ്ങളെപ്പോലെ– കറങ്ങുന്നുവെന്നാണ് ഗോളശാസ്ത്രസിദ്ധാന്തം.

3) ചന്ദ്രനുമുണ്ട് അതിന്റേതായ സഞ്ചാര മാർഗവും, യാത്രാ പരിപാടിയും. ഓരോ ദിവസവും ചന്ദ്രമുഖം വികസിച്ചോ, സങ്കോചിച്ചോ, കൊണ്ടിരിക്കുന്നു. ചന്ദ്രമാസാരംഭത്തിൽ ഒന്നാമത്തെ ദിവസം കേവലം ഒരു നേരിയ അർദ്ധവളയംപോലെ അത് വാനത്ത് പ്രത്യക്ഷപ്പെടും. ക്രമേണ വികസിച്ചു ഒരു പൂർണവൃത്തമായിത്തീരുന്നു.

വീണ്ടും പഴയസ്ഥിതിയിലേക്ക് തന്നെ മടങ്ങി അവസാനം ഈന്തപ്പനയുടെ ഉണങ്ങി പ്പഴകിയ കുലത്തണ്ടുപോലെ നേർത്ത ഒരു വളയമായിത്തീരുന്നു.

4) എന്തെങ്കിലും ക്രമക്കേടോ, പാകപ്പിഴവോ ബാധിച്ച് സൂര്യചന്ദ്രൻമാർ തമ്മിൽ കൂട്ടി മുട്ടുകയോ, രാത്രി പകലിനെ കവച്ചുവെക്കുകയോ ഒന്നും തന്നെ ഉണ്ടാകുന്നില്ല. ഓരോന്നും അല്ലാഹു നിശ്ചയിച്ച വ്യവസ്ഥപ്രകാരം ഒട്ടും കൃത്യദോഷം ബാധിക്കാതെ അതതിന്റെ പരിധിയിൽ നീന്തിക്കറങ്ങിക്കൊണ്ടിരിക്കുന്നു. അല്ലാഹുവിന്റെ സൃഷ്ടി വൈഭവത്തിനും, ശക്തി മഹാത്മ്യത്തിനും ഇവ ഓരോന്നിലും ധാരാളം ദൃഷ്ടാന്തങ്ങളുണ്ട്. *(*)*

وَ كُلٌّ فِي فَلَكٍ يَسْبَحُونَ (എല്ലാവരും ഓരോ സഞ്ചാര മണ്ഡലത്തിൽ നീന്തിക്കൊണ്ടിരിക്കുന്നു) എന്ന വാക്യത്തിലും ക്രിയ (يَسْبَحُونَ) ബഹുവചന രൂപത്തിലും, ബുദ്ധി ജീവികളിൽ മാത്രം ഉപയോഗിക്കപ്പെടാറുള്ള രൂപത്തിലുമാണുള്ളത്. സാധാരണ നിലക്ക് ഇതിന്റെ കർത്താവ് രണ്ടിലധികം വസ്തുക്കൾ അടങ്ങിയതും, അവ ബുദ്ധിജീവികളുമായിരിക്കേണ്ടതുമാണ്. അപ്പോൾ, സൂര്യനും ചന്ദ്രനും മാത്രമല്ല, ഭൂമിയും, രാവും, പകലും എല്ലാം തന്നെ ചലിച്ചുകൊണ്ടിരിക്കുന്നുവെന്നും, ഇവ ഓരോന്നും ബുദ്ധി വർഗത്തെപ്പോലെ അതതിന്റെ ചലനങ്ങൾ നിർവ്വഹിച്ചുകൊണ്ടിരിക്കുന്നുവെന്നും അതിൽ സൂചന കാണാം. കൂടാതെ, 'ചലിക്കുന്നു'വെന്നോ മറ്റോ പറയാതെ 'നീന്തുന്നു'വെന്ന് പ്രയോഗിച്ചതും ശ്രദ്ധേയമാകുന്നു.

وَءَايَةٌ لَّهُمْ أَنَّا حَمَلْنَا ذُرِّيَّتَهُمْ فِي ٱلْفُلْكِ ٱلْمَشْحُونِ ﴿٤١﴾

**﴿41﴿ തങ്ങളുടെ സന്താനങ്ങളെ (സാധനം) നിറക്കപ്പെട്ട കപ്പലിൽ നാം വഹിച്ചുകൊണ്ട് പോകുന്നതും അവർക്കൊരു ദൃഷ്ടാന്തമാണ്.**

وَخَلَقْنَا لَهُم مِّن مِّثْلِهِۦ مَا يَرْكَبُونَ ﴿٤٢﴾

**﴿42﴿ അതുപോലെയുള്ള വസ്തുക്കളിൽനിന്ന് അവർക്ക് സവാരി ചെയ്യാവുന്ന (പല)തിനെയും അവർക്ക് നാം സൃഷ്ടിച്ചുകൊടുത്തിരിക്കുന്നു.**

وَإِن نَّشَأْ نُغْرِقْهُمْ فَلَا صَرِيخَ لَهُمْ وَلَا هُمْ يُنقَذُونَ ﴿٤٣﴾

**﴿43﴿ നാം ഉദ്ദേശിക്കുകയാണെങ്കിൽ, അവരെ (സമുദ്രത്തിൽ) നാം മുക്കിക്കളഞ്ഞേക്കും; അപ്പോൾ അവർക്ക് (നിലവിളികേട്ട്) സഹായിക്കുന്ന ഒരാളും ഉണ്ടാവുകയില്ല; അവർ രക്ഷപ്പെടുത്തപ്പെടുകയുമില്ല;-**

***(*) കൂടുതൽ വിവരം അൽകഹ്ഫ്; 109 ന്റെയും, അൻബിയാഉ്; 33 ന്റെയും വിവരണത്തിൽ നോക്കുക.***

إِلَّا رَحۡمَةً مِّنَّا وَمَتَٰعًا إِلَىٰ حِينٍ ﴿٤٤﴾

**﴾44﴿ പക്ഷേ, നമ്മുടെ പക്കൽ നിന്ന് കാരുണ്യമായിട്ടും, ഒരു (നിശ്ചിത) സമയംവരേക്കുള്ള ജീവിതസുഖമായിട്ടുമത്രെ (നാമവരെ രക്ഷപ്പെടുത്തുന്നത്).**

---

﴾41﴿ وَآيَةٌ لَّهُمْ അവർക്കൊരു ദൃഷ്ടാന്തമാണ് أَنَّا حَمَلْنَا നാം വഹിക്കുന്നത് ذُرِّيَّتَهُمْ അവരുടെ സന്താനങ്ങളെ فِي الْفُلْكِ കപ്പലിൽ الْمَشْحُونِ സാധനസാമഗ്രികൾ നിറക്കപ്പെട്ട ﴾42﴿ وَخَلَقْنَا لَهُمْ അവർക്ക് നാം സൃഷ്ടിച്ചിരിക്കുന്നു مِن مِّثْلِهِ അതുപോലെയുള്ളതിൽനിന്ന് مَا يَرْكَبُونَ അവർ സവാരിചെയ്യുന്നത്, വാഹനമേറാവുന്നത് ﴾43﴿ وَإِن نَّشَأْ നാം ഉദ്ദേശിക്കുന്ന പക്ഷം نُغْرِقْهُمْ നാമവരെ മുക്കുന്നതാണ് فَلَا صَرِيخَ അപ്പോൾ (നിലവിളിക്കുത്തരം നൽകി) സഹായിക്കുന്നവനില്ല لَهُمْ അവർക്ക് وَلَا هُمْ അവരില്ലതാനും يُنقَذُونَ രക്ഷപ്പെടുത്തപ്പെടും ﴾44﴿ إِلَّا رَحْمَةً പക്ഷേ, കാരുണ്യമായിട്ട്, കാരുണ്യമല്ലാതെ مِّنَّا നമ്മിൽനിന്നുള്ള وَمَتَاعًا (ജീവിത) സുഖവും, ഉപയോഗവും إِلَىٰ حِينٍ ഒരുകാലം (സമയം) വരെ

---

ക്വുർആൻ അവതരിക്കുന്ന കാലത്ത് സമുദ്രത്തിൽ സഞ്ചരിക്കുവാൻ പായക്കപ്പലുകളും, കരയിൽ സഞ്ചരിക്കുവാൻ ഒട്ടകം, കുതിര മുതലായവയുമായിരുന്നു പ്രധാന വാഹനങ്ങൾ. ഇന്നാകട്ടെ, ഏറ്റവും പരിഷ്കൃത രീതിയിലുള്ള യാന്ത്രിക വാഹനങ്ങളാണ് മനുഷ്യൻ ഉപയോഗിക്കുന്നത്. ഇന്ന് അവന്റെ യാത്രാമണ്ഡലം, കരയും കടലും മാത്രമല്ല, വായുവും, ഉപരിയാകാശവും കൂടിയാണ്. ഇന്നത്തെ വാഹനങ്ങൾ മനുഷ്യ കരങ്ങളാൽ നിർമിക്കപ്പെട്ടവയുമാണ്. പക്ഷേ, ഇതുകൊണ്ടൊന്നും മനുഷ്യന് അഹങ്കരിച്ചുകൂടാ. അവ കണ്ടുപിടിക്കുവാനുള്ള ബുദ്ധി, നിർമിക്കുവാനുള്ള ഉപകരണങ്ങൾ, ഉപയോഗപ്പെടുത്തുവാനുള്ള സാഹചര്യങ്ങൾ എന്നിവയെല്ലാം അല്ലാഹു നൽകിയതും, അവൻ സജ്ജമാക്കികൊടുത്തതും മാത്രമാണ്. അതെ, وَاللَّهُ خَلَقَكُمْ وَمَا تَعْمَلُونَ - الصافات (നിങ്ങളെയും, നിങ്ങൾ പ്രവർത്തിച്ചുണ്ടാക്കുന്നതിനെയും അല്ലാഹു സൃഷ്ടിച്ചതാണ്.)

വാഹനങ്ങൾ സുഖകരവും, സുരക്ഷിതവും ആയിരിക്കേണ്ടതിനും, യാത്രാപരിപാടിയിൽ വിഘ്നം നേരിടാതിരിക്കേണ്ടതിനും കാലേക്കൂട്ടിതന്നെ വിവിധ മുൻകരുതലുകൾ എടുക്കപ്പെടുന്നു. പ്രതിവിധികൾ പലതും ആസൂത്രണം ചെയ്യപ്പെടുന്നു. എന്നിട്ടും അവിചാരിതവും, അപ്രതീക്ഷിതവുമായ അത്യാഹിതങ്ങൾ ചിലപ്പോൾ സംഭവിച്ചുകൊണ്ടിരിക്കുന്നു. നിർമാണത്തിന്റെ വൈദഗ്ധ്യമോ, നിയന്ത്രണത്തിന്റെ സാമർത്ഥ്യമോ ഒന്നും തന്നെ അവിടെ ഉപകരിക്കുന്നില്ല. പുറമെനിന്നുള്ള സഹായവും ലഭ്യമാകുന്നില്ല. സംഭവിക്കുന്നത് അനുഭവിക്കുവാനേ മനുഷ്യന് കഴിയുന്നുള്ളൂ. ഇതെല്ലാം കേവലം സങ്കൽപമല്ല, നമ്മുടെ അനുഭവങ്ങളാണ്. കടലിലോ, കരയിലോ, വായുവിലോ, ശൂന്യാകാശത്തിലോ എന്ന വ്യത്യാസംകൂടാതെ, അല്ലാഹു ഉദ്ദേശിക്കുമ്പോൾ, അവൻ ഉദ്ദേശിച്ചപ്രകാരം എല്ലാം സംഭവിക്കുന്നുവെന്ന് മാത്രം. അപ്പോൾ, ഇങ്ങനെയുള്ള ആപൽസന്ധികളിൽ അകപ്പെടാതെ രക്ഷപ്പെടുകയെന്നത് മനുഷ്യന്റെ കഴിവിനെയല്ല, അല്ലാഹുവിന്റെ കാരുണ്യത്തെയാണ് യഥാർത്ഥത്തിൽ ആശ്രയിക്കുന്നത് എന്ന് വ്യക്തമത്രെ.

وَإِذَا قِيلَ لَهُمُ ٱتَّقُوا۟ مَا بَيْنَ أَيْدِيكُمْ وَمَا خَلْفَكُمْ لَعَلَّكُمْ تُرْحَمُونَ ﴿٤٥﴾

**《45》 'നിങ്ങളുടെ മുമ്പിലുള്ളതും, നിങ്ങളുടെ പിമ്പിലുള്ളതും നിങ്ങൾ സൂക്ഷിക്കണം, നിങ്ങൾ കരുണ ചെയ്യപ്പെട്ടേക്കാം,' എന്ന് അവരോട് പറയപ്പെട്ടാൽ (അവർ തിരിഞ്ഞുകളയുന്നു)!**

وَمَا تَأْتِيهِم مِّنْ ءَايَةٍ مِّنْ ءَايَـٰتِ رَبِّهِمْ إِلَّا كَانُوا۟ عَنْهَا مُعْرِضِينَ ﴿٤٦﴾

**《46》 അവർക്ക് തങ്ങളുടെ രക്ഷിതാവിന്റെ ദൃഷ്ടാന്തങ്ങളിൽപെട്ട ഏതൊരു ദൃഷ്ടാന്തവും വരുന്നില്ല, അവരതിൽനിന്ന് തിരിഞ്ഞുകളയുന്നവരായിട്ടല്ലാതെ.**

---

《45》 وَإِذَاقِيلَ لَهُمُ അവരോട് പറയപ്പെട്ടാൽ اتَّقُوا നിങ്ങൾ സൂക്ഷിക്കുവിൻ എന്ന് مَابَيْنَ أَيْدِيكُمْ നിങ്ങളുടെ മുമ്പിലുള്ളത് وَمَاخَلْفَكُمْ നിങ്ങളുടെ പിമ്പിലുള്ളതും لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ تُرْحَمُونَ നിങ്ങൾ കരുണ ചെയ്യപ്പെടും 《46》 وَمَاتَأْتِيهِمْ അവർക്ക് വരുകയില്ല مِنْ آيَةٍ ഒരു ദൃഷ്ടാന്തവും مِنْ آيَاتِ ദൃഷ്ടാന്തങ്ങളിൽപെട്ട رَبِّهِمْ തങ്ങളുടെ റബ്ബിന്റെ إِلاكَانُوا അവരാകാതെ عَنْهَا അതിൽനിന്ന് مُعْرِضِينَ തിരിഞ്ഞുപോകുന്ന (അവഗണിക്കുന്ന)വർ

---

'മുമ്പിലുള്ളത്' എന്ന് പറഞ്ഞത്, മുൻസമുദായങ്ങൾക്ക് ബാധിച്ചതുപോലെയുള്ള ഐഹികശിക്ഷകളും, 'പിമ്പിലുള്ളത്' എന്ന് പറഞ്ഞത് വരാനിരിക്കുന്ന പരലോകശിക്ഷയുമാകുന്നു.

وَإِذَا قِيلَ لَهُمْ أَنفِقُوا۟ مِمَّا رَزَقَكُمُ ٱللَّهُ

**《47》 'നിങ്ങൾക്ക് അല്ലാഹു നൽകിയിട്ടുള്ളതിൽനിന്ന് നിങ്ങൾ ചിലവഴിക്കുവിൻ' എന്ന് അവരോട് പറയപ്പെട്ടാൽ,-**

قَالَ ٱلَّذِينَ كَفَرُوا۟ لِلَّذِينَ ءَامَنُوٓا۟ أَنُطْعِمُ مَن لَّوْ يَشَآءُ ٱللَّهُ أَطْعَمَهُۥٓ إِنْ أَنتُمْ إِلَّا فِى ضَلَـٰلٍ مُّبِينٍ ﴿٤٧﴾

**(ആ) അവിശ്വസിച്ചവർ വിശ്വസിച്ചിട്ടുള്ളവരോട് പറയും: അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ അവൻ ഭക്ഷണം കൊടുക്കുമായിരുന്നവർക്ക് ഞങ്ങൾ ഭക്ഷണം കൊടുക്കുകയോ?! നിങ്ങൾ സ്പഷ്ടമായ വഴിപിഴവിലല്ലാതെ (മറ്റൊന്നും) അല്ല.'**

---

《47》 وَإِذَاقِيلَ لَهُمْ അവരോട് പറയപ്പെട്ടാൽ أَنْفِقُوا നിങ്ങൾ ചിലവഴിക്കുവിൻ എന്ന്

الَّذِينَ كَفَرُوا അവിശ്വസിച്ചവർ | مِمَّا رَزَقَكُمُ നിങ്ങൾക്ക് നൽകിയതിൽ നിന്ന് اللَّهُ അല്ലാഹു قَالَ പറയും | لِلَّذِينَ آمَنُوا വിശ്വസിച്ചവരോട് أَنُطْعِمُ ഞങ്ങൾ ഭക്ഷണം നൽകുകയോ مَنْ ഒരുവർക്ക്, ഒരുവന് لَوْ يَشَاءُ اللَّهُ അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ أَطْعَمَهُ അവന്ന് അവൻ ഭക്ഷണം നൽകുമായിരുന്നു إِنْ أَنتُمْ നിങ്ങളല്ല إِلَّا فِي ضَلَالٍ വഴിപിഴവിലല്ലാതെ مُبِينٍ സ്പഷ്ടമായ

ധനികൻമാരായ പലരിലും ഇന്നും കാണപ്പെടാറുള്ള ഒരു മനോഭാവമാണിത്: സാധുക്കളും, പാവങ്ങളുമായ ആളുകൾക്ക് സുഖവും സമ്പത്തും കൊടുക്കുവാൻ അല്ലാഹു ഉദ്ദേശിക്കാത്തതുകൊണ്ട് അവർക്കത് ലഭിക്കാത്തതാണ്. ആ സ്ഥിതിക്ക് അവർക്ക് ഞങ്ങളെന്തിന് സഹായം നൽകണം?! അവർക്ക് വേണമെങ്കിൽ അല്ലാഹു കൊടുത്തുകൊള്ളുമല്ലോ. ഇതാണവരുടെ നില. സാധുക്കളെ സഹായിക്കുവാനും, സൽകാര്യങ്ങളിൽ ചിലവഴിക്കുവാനും ഉപദേശിക്കുന്നവരോട് ഇത് തുറന്ന് പറയുവാനും, അവരെ പരിഹസിക്കുവാനും ധൈര്യപ്പെടുന്നവരും ഇല്ലാതില്ല. ധനം ഒരു പരീക്ഷണം മാത്രമാണ്. അത് ആർക്കും സ്ഥിരാവകാശമല്ല; അല്ലാഹു തൽക്കാലം അവരുടെ കൈവശം കൊടുത്തിരിക്കുന്നുവെന്നേയുള്ളൂ എന്നൊന്നും അവർ ഓർക്കുന്നില്ല. ഈ മനോഭാവവും, ഈ ന്യായവാദവും അല്ലാഹുവിൽ വിശ്വസിക്കുന്ന ഒരാൾക്ക് യോജിച്ചതല്ലെന്നും, ഇത് അവിശ്വാസികളുടെ സ്വഭാവമാണെന്നും ഈ വചനങ്ങളിൽനിന്ന് മനസ്സിലാക്കാവുന്നതാണ്.

وَيَقُولُونَ مَتَىٰ هَٰذَا ٱلْوَعْدُ إِن كُنتُمْ صَٰدِقِينَ ﴿٤٨﴾

**《48》 അവർ പറയുന്നു: 'എപ്പോഴാണ് ഈ വാഗ്ദാനം (സംഭവിക്കുക)- നിങ്ങൾ സത്യവാൻമാരാണെങ്കിൽ?!'**

مَا يَنظُرُونَ إِلَّا صَيْحَةً وَٰحِدَةً تَأْخُذُهُمْ وَهُمْ يَخِصِّمُونَ ﴿٤٩﴾

**《49》 ഒരൊറ്റ ഘോരശബ്ദത്തെ അല്ലാതെ അവർ നോക്കി (ക്കാത്തു) കൊണ്ടിരിക്കുന്നില്ല: അവർ (തർക്കിച്ച്) വഴക്ക് കൂട്ടിക്കൊണ്ടിരിക്കെ അതവരെ പിടികൂടുന്നതാണ്.**

فَلَا يَسْتَطِيعُونَ تَوْصِيَةً وَلَآ إِلَىٰٓ أَهْلِهِمْ يَرْجِعُونَ ﴿٥٠﴾

**《50》 അപ്പോൾ, വല്ല വസ്വിയ്യത്തും ചെയ്യാൻ അവർക്ക് സാദ്ധ്യമാകുകയില്ല; അവരുടെ സ്വന്തക്കാരിലേക്ക് അവർ മടങ്ങിച്ചെല്ലുകയുമില്ല.**

《48》 وَيَقُولُونَ അവർ പറയുന്നു مَتَى എപ്പോഴാണ് هَذَا الْوَعْدُ ഈ വാഗ്ദാനം, വാഗ്ദത്തം إِنْ كُنتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യം പറയുന്നവർ 《49》 مَا يَنظُرُونَ അവർ നോക്കിക്കൊണ്ടിരിക്കുന്നില്ല إِلَّا صَيْحَةً ഒരു ഘോരശബ്ദം (അട്ടഹാസം) അല്ലാതെ وَاحِدَةً ഒരേ, ഒന്ന് تَأْخُذُهُمْ അതവരെ പിടികൂടും وَهُمْ അവരായിരിക്കെ يَخِصِّمُونَ തർക്കിക്കുക, വഴക്കടിച്ചുകൊണ്ടിരിക്കുക 《50》 فَلَا يَسْتَطِيعُونَ അപ്പോഴവർക്ക് സാധിക്കയില്ല

تَوْصِيَةً വല്ല വസിയ്യത്തിനും وَلَآ إِلَىٰٓ أَهْلِهِمْ അവരുടെ സ്വന്തക്കാരിലേക്ക് (കുടുംബത്തി ലേക്ക്) ഇല്ലതാനും يَرْجِعُونَ അവർ മടങ്ങിച്ചെല്ലും

'വാഗ്ദാനം' (الْوَعْد) കൊണ്ടുദ്ദേശ്യം ലോകാവസാന സമയമാകുന്നു. മുശ്രിക്കുകൾ അന്ത്യനാളിൽ വിശ്വസിക്കുന്നില്ല. അതുകൊണ്ടാണ് അതെപ്പോഴാണുണ്ടാകുക എന്ന് അവർ പരിഹാസപൂർവ്വം ചോദിക്കുന്നത്. അത് സംഭവിക്കുന്ന സമയത്തെക്കുറിച്ചല്ല അവർ അന്വേഷിക്കേണ്ടത്; അത് ആർക്കും അറിയുകയില്ല; അല്ലാഹുവിന് മാത്രമേ അറിയൂ; പക്ഷേ, അത് സംഭവിക്കുന്നത് വളരെ പെട്ടെന്നായിരിക്കും; അവർ അന്യോന്യം തർക്കിച്ചും വഴക്കടിച്ചും കൊണ്ടിരിക്കുന്നതിനിടയിൽ- ഒരു മുന്നറിയിപ്പും കൂടാതെ- വമ്പിച്ച ഒരു ഘോരശബ്ദം ഉണ്ടായേക്കും. അത്ര മാത്രം! എല്ലാവരും അതോടെ നാശമടയും. അത് വന്നുകഴിഞ്ഞാൽ, സാധാരണപോലെ വല്ല വസിയ്യത്തും ചെയ്യാനോ, കുടുംബത്തിലേക്ക് പോയിച്ചേരുവാനോ ഒന്നുംതന്നെ ആർക്കും സാധ്യമല്ല. എന്നൊക്കെയാണ് മറുപടിയുടെ സാരം. അല്ലാഹു പറയുന്നു:

وَمَآ أَمْرُ ٱلسَّاعَةِ إِلَّا كَلَمْحِ ٱلْبَصَرِ أَوْ هُوَ أَقْرَبُ ۚ إِنَّ ٱللَّهَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٧٧﴾ [النحل]

(അന്ത്യസമയത്തിന്റെ കാര്യം കണ്ണിമവെട്ടുന്നതുപോലെയല്ലാതെ മറ്റൊന്നുമല്ല. അഥവാ അത് അതിനെക്കാൾ സമീപത്തിലായിരിക്കും. അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാണ്. (സൂ: നഹ്ൽ : 77)

ഒരു ഘോരശബ്ദം (صَيْحَةً) എന്ന് പറഞ്ഞത്, ഈ ലോകം അവസാനിക്കുകയും, എല്ലാവരും നാശമടയുകയും ചെയ്യുന്നതിനുള്ള ഒന്നാമത്തെ കാഹളമൂത്തിനെ ഉദ്ദേശി ച്ചാകുന്നു. പിന്നീട് പുനരുത്ഥാനത്തിനുവേണ്ടിയുള്ള രണ്ടാമതൊരു ഊത്തും ഉണ്ടാകു ന്നതാണ്. ഇതിനെക്കുറിച്ചാണ് അടുത്ത വചനത്തിൽ 'കാഹളത്തിൽ ഊതപ്പെടു' മെന്നും, 53-ാം വചനത്തിൻ 'ഒരു ഘോരശബ്ദം' എന്നും പറഞ്ഞിരിക്കുന്നത്.

## വിഭാഗം - 4

وَنُفِخَ فِى ٱلصُّورِ فَإِذَا هُم مِّنَ ٱلْأَجْدَاثِ إِلَىٰ رَبِّهِمْ يَنسِلُونَ ﴿٥١﴾

**﴾51﴿ കാഹളത്തിൽ ഊതപ്പെടും. അപ്പോഴേക്കും അവരതാ 'ക്വബ്റു' കളിൽനിന്ന് തങ്ങളുടെ റബ്ബിങ്കലേക്ക് ബദ്ധപ്പെട്ടുവരുന്നതാണ്!**

قَالُوا۟ يَٰوَيْلَنَا مَنۢ بَعَثَنَا مِن مَّرْقَدِنَا ۜ

**﴾52﴿ അവർ പറയും: 'ഞങ്ങളുടെ നാശമേ! ആരാണ് ഞങ്ങൾ ഉറങ്ങുന്നി ടത്തുനിന്ന് ഞങ്ങളെ (ഉയിർത്ത്) എഴു ന്നേൽപിച്ചത്?!**

هَٰذَا مَا وَعَدَ ٱلرَّحْمَٰنُ وَصَدَقَ ٱلْمُرْسَلُونَ ﴿٥٢﴾

**ഇത് പരമകാരുണികനായുള്ളവൻ നമ്മോട് വാഗ്ദാനം ചെയ്കയും, 'മുർസലു'കൾ സത്യം പറയുകയും**

ചെയ്തിട്ടുള്ളതാകുന്നു.'

إِن كَانَتْ إِلَّا صَيْحَةً وَاحِدَةً فَإِذَا هُمْ جَمِيعٌ لَّدَيْنَا مُحْضَرُونَ ﴿٥٣﴾

﴿53﴾ അത് ഒരേ ഒരു ഘോര ശബ്ദം അല്ലാതെ (മറ്റൊന്നും) ആയിരിക്കയില്ല. അപ്പോഴേക്കും അവരതാ, മുഴുവൻ നമ്മുടെ അടുക്കൽ ഹാജരാക്കപ്പെട്ടവരായിരിക്കും.

فَالْيَوْمَ لَا تُظْلَمُ نَفْسٌ شَيْـًٔا وَلَا تُجْزَوْنَ إِلَّا مَا كُنتُمْ تَعْمَلُونَ ﴿٥٤﴾

﴿54﴾ അന്ന് ഒരാളോടുംതന്നെ ഒട്ടും അനീതി ചെയ്യപ്പെടുന്നതല്ല; നിങ്ങൾ പ്രവർത്തിച്ചിരുന്നതിനല്ലാതെ, നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുകയുമില്ല.

---

﴿51﴾ وَنُفِخَ ഊതപ്പെടും فِي الصُّورِ കൊമ്പിൽ, കാഹളത്തിൽ فَإِذَاهُمْ അപ്പോൾ അവരതാ مِنَ الْأَجْدَاثِ ഖബ്റ് (ശവക്കുഴി, ശ്മശാനം) കളിൽ നിന്ന് إِلَىٰ رَبِّهِمْ തങ്ങളുടെ റബ്ബിങ്കലേക്ക് يَنسِلُونَ ബദ്ധപ്പെട്ടുവരുന്നു ﴿52﴾ قَالُوا അവർ പറയും يَاوَيْلَنَا ഞങ്ങളുടെ നാശമേ, കഷ്ടമേ مَنۢ بَعَثَنَا ഞങ്ങളെ എഴുന്നേൽപിച്ചതാരാണ് مِن مَّرْقَدِنَا ഞങ്ങൾ ഉറങ്ങുന്നിടത്തുനിന്ന് هَٰذَا ഇത് مَاوَعَدَ വാഗ്ദാനം ചെയ്തതാണ് الرَّحْمَٰنُ പരമകാരുണികൻ وَصَدَقَ സത്യം പറയുകയും ചെയ്തു الْمُرْسَلُونَ മുർസലുകൾ ﴿53﴾ إِن كَانَتْ അതായിരിക്കയില്ല إِلَّا صَيْحَةً وَاحِدَةً ഒരേ ഒരു ഘോരശബ്ദമല്ലാതെ فَإِذَاهُمْ അപ്പോൾ അവരതാ جَمِيعٌ മുഴുവനും لَدَيْنَا നമ്മുടെ അടുക്കൽ مُحْضَرُونَ ഹാജരാക്കപ്പെട്ടവരായിരിക്കും ﴿54﴾ فَالْيَوْمَ അന്ന്, ആ ദിവസം لَا تُظْلَمُ അനീതി (അക്രമം) ചെയ്യപ്പെടുകയില്ല نَفْسٌ ഒരു ദേഹവും, ഒരാളോടും شَيْـًٔا ഒട്ടും, യാതൊന്നും وَلَا تُجْزَوْنَ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുകയുമില്ല إِلَّا مَا യാതൊന്നിന്നല്ലാതെ كُنتُمْ تَعْمَلُونَ നിങ്ങൾ പ്രവർത്തിച്ചിരുന്നതായ

---

ഒന്നാമത്തെ കാഹളം ഊത്തിൽ എല്ലാവരും നാശമടയുകയും, പിന്നീട് അല്ലാഹു ഉദ്ദേശിച്ച കാലം കഴിഞ്ഞശേഷം ഉണ്ടാകുന്ന രണ്ടാമത്തെ ഊത്തിൽ എല്ലാവരും പുനർജ്ജീവിപ്പിക്കപ്പെടുകയും, അല്ലാഹുവിന്റെ മുമ്പിൽ ഹാജരാക്കപ്പെടുകയും ചെയ്യുന്നു. പുനരെഴുന്നേൽപ്പിന്റെ ഊത്തുണ്ടാകുമ്പോൾ ജനങ്ങൾ 'മഹ്ശറി'ലേക്ക് ധൃതിപ്പെട്ട് ചെല്ലുന്നതിനെപ്പറ്റി സൂ: മആരിജി (الْمَعَارِج)ൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു: يَوْمَ يَخْرُجُونَ مِنَ الْأَجْدَاثِ سِرَاعًا كَأَنَّهُمْ إِلَىٰ نُصُبٍ يُوفِضُونَ (ഒരു കുറി നാട്ടിയതിലേക്ക് പാഞ്ഞുചെല്ലുന്നപ്രകാരം ധൃതിപ്പെട്ടുകൊണ്ട് അവർ ഖബ്റുകളിൽനിന്ന് പുറത്തുവരുന്ന ദിവസം!- 70: 43)

പെട്ടെന്നുണ്ടാകുന്ന അതിഭയാനകമായ ഈ സംഭവവികാസത്തിൽ മനുഷ്യൻ അമ്പരന്നുപോകുന്നു. ഈ അവസരത്തിൽ അവിശ്വാസികളുടെ ഭയവും, പരിഭ്രമവും എത്രമാ

ത്രമായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. തങ്ങൾ ഇപ്പോൾ നേരിൽതന്നെ കണ്ടുകഴിഞ്ഞ ഈ പരലോകജീവിതത്തെ അപേക്ഷിച്ചുനോക്കുമ്പോൾ ഇതേവരെ ക്വബ്റുകളിൽ തങ്ങൾ വിശ്രമിച്ചുകിടക്കുകയായിരുന്നുവെന്ന് അവർക്ക് തോന്നിപ്പോകും. അങ്ങനെ, പരിഭ്രമത്തിന്റെ കാഠിന്യം നിമിത്തം അവർ സ്വയം പറയും: 'കഷ്ടമേ! ആരാണ് ഞങ്ങൾ ഉറങ്ങിക്കിടന്നിരുന്നേടത്തുനിന്ന് ഞങ്ങളെ എഴുന്നേൽപിച്ചത്?!' 48-ാം വചനത്തിലും മറ്റും അല്ലാഹു പ്രസ്താവിച്ചതുപോലെ, അന്ത്യനാളിലും പരലോകത്തിലും വിശ്വസിക്കാത്ത വർ 'എപ്പോഴാണ് ഈ വാഗ്ദാനം ഉണ്ടാവുക' (مَتَىٰ هَٰذَا الْوَعْدُ) എന്നും മറ്റും പറഞ്ഞു പരിഹസിച്ചിരുന്നുവല്ലോ. ഇപ്പോൾ അതെല്ലാം തികച്ചും യാഥാർത്ഥ്യങ്ങളാണെന്ന് അവർ അനുഭവിച്ചറിഞ്ഞു. ഇതൊക്കെത്തന്നെയാണ് അല്ലാഹു തങ്ങളോട് വാഗ്ദാനം ചെയ്തി രുന്നതെന്നും, ദൈവദൂതൻമാർ തങ്ങളോട് പറഞ്ഞിരുന്നതെല്ലാം വാസ്തവമായിരുന്നു വെന്നും അവർക്ക് തികച്ചും ബോധ്യപ്പെട്ടിരിക്കയാണ്. പക്ഷേ, ഈ അവസരത്തിൽ ബോധ്യപ്പെട്ടതുകൊണ്ട് കാര്യമില്ലതാനും.

مَن بَعَثَنَا مِن مَّرْقَدِنَا (ഞങ്ങളെ ഉറങ്ങിയേടത്തുനിന്ന് എഴുന്നേൽപിച്ചതാരാണ്.) എന്ന് പറഞ്ഞതുകൊണ്ട്, മരണശേഷം പുനരുത്ഥാനം വരെയുള്ള കാലത്ത് എല്ലാവരും ക്വബ്റു കളിൽ- ഓരോരുത്തരും അടക്കപ്പെട്ട സ്ഥാനങ്ങളിൽ- യഥാർത്ഥത്തിൽ ഉറക്ക ത്തിൽതന്നെയായിരുന്നുവെന്നോ, ആ കാലത്ത് പാപികൾക്ക് ശിക്ഷാമയമായ ചില അനു ഭവങ്ങളും, സജ്ജനങ്ങൾക്ക് സുഖകരമായ ചില അനുഭവങ്ങളും ഉണ്ടായിരുന്നില്ലെന്നോ ധരിക്കേണ്ടതില്ല. സുഖകരമായ ഒരവസ്ഥയ്ക്കു ശേഷം, അതിനെക്കാൾ ഉയർന്ന തര ത്തിലുള്ള ഒരു സൗഖ്യാവസ്ഥ കൈവരുമ്പോൾ, അതിന് മുമ്പത്തെ അവസ്ഥയെ നിസ്സാ രമായി ഗണിക്കലും, ഒരു വിഷമാവസ്ഥക്കുശേഷം അതിനെക്കാൾ വമ്പിച്ച ഒരു വിഷമ ഘട്ടം നേരിടുമ്പോൾ മുമ്പത്തെ വിഷമം മറന്ന് പോകലും മനുഷ്യന്റെ പതിവാണ്. എന്നി രിക്കെ, പരലോകത്തെ ശിക്ഷകളും, മുമ്പ് ഊഹിക്കുവാൻപോലും സാധ്യമല്ലാതിരുന്ന പല യാഥാർത്ഥ്യങ്ങളും അനുഭവത്തിൽ വരുമ്പോൾ, അതിന് മുമ്പത്തെ ഏതനുഭവങ്ങളും കേവലം നിസ്സാരവും, സുഖകരവുമായിത്തോന്നാതിരിക്കുമോ?! മഹ്ശറിലേക്ക് ഉയിർത്തെ ഴുന്നേൽക്കുന്നതിനുമുമ്പായി അവർക്ക് അല്ലാഹു ഒരു യഥാർത്ഥ ഉറക്ക്തന്നെ നൽകു ന്നതാണെന്ന് ഉബയ്യുബ്നു കഅ്ബും (റ) മറ്റും പ്രസ്താവിച്ചതായി ഇബ്നു അബീ ഹാതിം (റ) മുതലായവർ നിവേദനം ചെയ്തിരിക്കുന്നു. ഇത് ശരിയാണെങ്കിൽ വിഷയം കൂടുതൽ സ്പഷ്ടമാണ് താനും.

ക്വബ്റിൽവെച്ച് കുറ്റവാളികൾക്ക് ശിക്ഷ അനുഭവപ്പെടുന്നതിനെ നിഷേധിക്കുന്നവർ ഈ വാക്യം തങ്ങൾക്ക് തെളിവായി ഉദ്ധരിക്കാറുണ്ട്. മരണപ്പെട്ടവർ പുനരുത്ഥാനം വരെ ഉറങ്ങിക്കിടക്കുകയായിരിക്കുമെന്ന് ഈ വാക്യത്തിൽനിന്ന് വ്യക്തമാണ്താനും, അതു കൊണ്ട് അവർക്ക് ക്വബ്റിൽവെച്ച് ശിക്ഷ അനുഭവപ്പെടുമെന്ന് പറയുന്നത് ശരിയല്ലെന്നു മാണ് അവരുടെ വാദം. പക്ഷേ, സജ്ജനങ്ങൾക്ക് സന്തോഷത്തിന്റെയും, ദുർജ്ജനങ്ങൾക്ക് സന്താപത്തിന്റെയും അനുഭവങ്ങൾ ക്വബ്റിൽവെച്ച് ഉണ്ടാകുമെന്ന് അനേകം ഹദീഥുക ളിൽ സ്പഷ്ടമായി പ്രസ്താവിച്ചിട്ടുള്ളതാണ്. ചില ക്വുർആൻ വചനങ്ങളിൽനിന്നും അത് മനസ്സിലാക്കാവുന്നതുമാണ്. (ഈ സൂറത്തിന്റെ അവസാനത്തിൽ കൊടുത്തിട്ടുള്ള വ്യാഖ്യാ നക്കുറിപ്പ് നോക്കുക.) എന്നിരിക്കെ ഈ വാദം തികച്ചും തെറ്റായതും, ഇസ്‌ലാമിന്റെ പ്രമാ ണങ്ങൾക്ക് വിരുദ്ധമായതുമാണെന്നതിൽ സംശയമില്ല. അതുകൊണ്ട് പ്രസ്തുത വാക്യ ത്തിന് എല്ലാ ക്വുർആൻ വ്യാഖ്യാതാക്കളും നൽകിയിട്ടുള്ളതും, മുകളിൽ കണ്ടതുമായ വ്യാഖ്യാനം നൽകുവാനേ നിവൃത്തിയുള്ളൂ.

അവിശ്വാസികളെപ്പറ്റി പ്രസ്താവിച്ചശേഷം, സത്യവിശ്വാസികളെക്കുറിച്ച് പ്രസ്താവിക്കുന്നു:-

إِنَّ أَصْحَٰبَ ٱلْجَنَّةِ ٱلْيَوْمَ فِى شُغُلٍ فَٰكِهُونَ ﴿٥٥﴾

**《55》 നിശ്ചയമായും സ്വർഗത്തിന്റെ ആൾക്കാർ അന്ന് ഓരോ ജോലിയിലായിക്കൊണ്ട് സുഖം ആസ്വദിക്കുന്നവരായിരിക്കും.**

هُمْ وَأَزْوَٰجُهُمْ فِى ظِلَٰلٍ عَلَى ٱلْأَرَآئِكِ مُتَّكِـُٔونَ ﴿٥٦﴾

**《56》 അവരും, അവരുടെ ഇണകളും തണലുകളിൽ, അലങ്കൃത സോഫകളിൽ (സുഖമായി) ചാരിയിരിക്കുന്നവരായിരിക്കും.**

لَهُمْ فِيهَا فَٰكِهَةٌ وَلَهُم مَّا يَدَّعُونَ ﴿٥٧﴾

**《57》 അവർക്ക് (സുഖഭോജ്യങ്ങളായ) ഫലവർഗം അതിലുണ്ട്; അവർ എന്താവശ്യപ്പെടുന്നുവോ അതും അവർക്ക് (അവിടെ) ഉണ്ട്.**

سَلَٰمٌ قَوْلًا مِّن رَّبٍّ رَّحِيمٍ ﴿٥٨﴾

**《58》 'സലാം' [സമാധാനശാന്തി]! കരുണാനിധിയായ ഒരു രക്ഷിതാവിങ്കൽനിന്നുള്ള വചനം (തന്നെ)!!**

---

《55》 إِنَّ أَصْحَابَ الْجَنَّةِ നിശ്ചയമായും സ്വർഗക്കാർ الْيَوْمَ അന്ന് فِي شُغُلٍ ഓരോ ജോലിയിൽ, ഏർപ്പാടിൽ فَاكِهُونَ സുഖമാസ്വദിക്കുന്ന (ആനന്ദിക്കുന്ന) വരായിരിക്കും 《56》 هُمْ അവർ وَأَزْوَاجُهُمْ അവരുടെ ഇണകളും (ഭാര്യാഭർത്താക്കൾ) فِي ظِلَالٍ തണലുകളിൽ عَلَى الْأَرَائِكِ അലങ്കൃത കട്ടിലു(സോഫ)കളിൽ مُتَّكِئُونَ ചാരി ഇരിക്കുന്നവരായിരിക്കും. 《57》 لَهُمْ فِيهَا അതിൽ അവർക്കുണ്ട് فَاكِهَةٌ (സുഖഭോജനത്തിനുള്ള) പഴങ്ങൾ, ഫലവർഗം وَلَهُمْ അവർക്കുണ്ട്താനും مَا يَدَّعُونَ അവർ ആവശ്യപ്പെടുന്നത് 《58》 سَلَامٌ സലാം, സമാധാനശാന്തി قَوْلًا വചനം, വാക്ക് (തന്നെ) مِنْ رَبٍّ ഒരു രക്ഷിതാവിൽനിന്നുള്ള رَحِيمٍ കരുണാനിധിയായ

---

സ്വർഗസ്ഥരായ സജ്ജനങ്ങൾ സ്വർഗത്തിൽ പ്രവേശിക്കുന്നതോടെ അവർക്ക് ആനന്ദ സമ്പൂർണവും, വിഭവസമൃദ്ധവുമായ സുഖസൗകര്യങ്ങൾ ലഭിക്കുകയും, അവർ അതിൽ വ്യാപൃതരാകുകയും ചെയ്യുന്നു. മറ്റു ചിന്തകളോ, മനോവിചാരങ്ങളോ അവർക്കുണ്ടാകുന്നതല്ല. ഇണകൾ- ഭാര്യാഭർത്താക്കൾ- ഒന്നിച്ച് വിവിധ സുഖാഡംബരങ്ങളിൽ അവർ മുഴുകിക്കൊണ്ടിരിക്കും. ഒരു ഹദീഥിൽ നബി ﷺ പറഞ്ഞതുപോലെ, ഒരു കണ്ണും കണ്ടിട്ടില്ലാത്തതും, ഒരു കാതും കേട്ടിട്ടില്ലാത്തതും, ഒരു മനുഷ്യന്റെ ഹൃദയത്തിലും തോന്നിയിട്ടില്ലാത്തതുമായ സുഖസൗകര്യങ്ങളായിരിക്കും അല്ലാഹു അവന്റെ സദ്‌വൃത്തരായ അടിയാൻമാർക്ക് തയ്യാറാക്കിവെച്ചിരിക്കുക. (ബു: മു.) സന്തോഷത്തിനും, രസത്തിനുംവേണ്ടി കഴിക്കുന്ന പഴങ്ങൾ മുതലായ ഭോജ്യവസ്തുക്കൾക്കാണ് فَاكِهَةٌ എന്ന് പറയുന്നത്.

സൂ: അഹ്സാബ് 44 ലും അതിന്റെ വ്യാഖ്യാനത്തിലും കണ്ടതുപോലെ, അവർക്ക് എല്ലാവരിൽനിന്നും 'സലാമി'ന്റെ ഉപചാരവും സ്വീകരണവും ലഭിച്ചുകൊണ്ടിരിക്കും. അതിൽവെച്ച് ഏറ്റവും ഭാഗ്യകരവും, ഏറ്റവും ഉന്നതവുമായതത്രെ, അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുന്ന ഉപചാരവചനം. അതെ, അല്ലാഹുവിന്റെ സലാം. ഇങ്ങനെയുള്ള മഹാഭാഗ്യവാൻമാരിൽ കരുണാനിധിയായ റബ്ബ് നമ്മെയെല്ലാം ഉൾപ്പെടുത്തി. അനുഗ്രഹിക്കട്ടെ, ആമീൻ; അവിശ്വാസികളോട് അന്ന് ഇപ്രകാരം പറയപ്പെടും:-

وَٱمۡتَٰزُواْ ٱلۡيَوۡمَ أَيُّهَا ٱلۡمُجۡرِمُونَ ﴿٥٩﴾

《59》 'നിങ്ങൾ ഇന്ന് വേർതിരിഞ്ഞു നിൽക്കുവിൻ- ഹേ, കുറ്റവാളികളേ!

۞ أَلَمۡ أَعۡهَدۡ إِلَيۡكُمۡ يَٰبَنِيٓ ءَادَمَ أَن لَّا تَعۡبُدُواْ ٱلشَّيۡطَٰنَۖ إِنَّهُۥ لَكُمۡ عَدُوّٞ مُّبِينٞ ﴿٦٠﴾

《60》 'നിങ്ങൾക്ക് ഞാൻ ആജ്ഞാപനം നൽകിയില്ലേ- ആദമിന്റെ മക്കളേ, നിങ്ങൾ പിശാചിനെ ആരാധിക്കരുത്; നിശ്ചയമായും അവൻ നിങ്ങൾക്ക് പ്രത്യക്ഷ ശത്രുവാണ് എന്ന്?!

وَأَنِ ٱعۡبُدُونِيۚ هَٰذَا صِرَٰطٞ مُّسۡتَقِيمٞ ﴿٦١﴾

《61》 'നിങ്ങൾ എന്നെ ആരാധിക്കണം; ഇതാ, നേരെ ചൊവ്വായ പാത എന്നും?!

وَلَقَدۡ أَضَلَّ مِنكُمۡ جِبِلّٗا كَثِيرًاۖ أَفَلَمۡ تَكُونُواْ تَعۡقِلُونَ ﴿٦٢﴾

《62》 'തീർച്ചയായും, അവൻ നിങ്ങളിൽനിന്ന് വളരെ ജനസമൂഹത്തെ വഴിപിഴപ്പിച്ചിട്ടുണ്ട്. എന്നിട്ടും നിങ്ങൾ (ബുദ്ധികൊടുത്ത്) മനസ്സിരുത്തിയിരുന്നില്ലേ?!

هَٰذِهِۦ جَهَنَّمُ ٱلَّتِي كُنتُمۡ تُوعَدُونَ ﴿٦٣﴾

《63》 'ഇതാ, നിങ്ങൾക്ക് വാഗ്ദാനം ചെയ്യപ്പെട്ടിരുന്ന 'ജഹന്നം' [നരകം]!-

ٱصۡلَوۡهَا ٱلۡيَوۡمَ بِمَا كُنتُمۡ تَكۡفُرُونَ ﴿٦٤﴾

《64》 'നിങ്ങൾ അവിശ്വസിച്ചിരുന്നത് നിമിത്തം' ഇന്ന് നിങ്ങളതിൽ (കടന്ന്) ചൂടേറ്റുകൊള്ളുവിൻ!!'

---

《59》 وَامْتَازُوا നിങ്ങൾ വേറിടുവിൻ الْيَوْمَ ഇന്ന് أَيُّهَا الْمُجْرِمُونَ ഹേ കുറ്റവാളികളേ

﴾60﴿ أَلَمْ أَعْهَدْ ഞാൻ ആജ്ഞ (കല്പന) നൽകിയില്ലേ إِلَيْكُمْ നിങ്ങൾക്ക്, നിങ്ങളിലേക്ക് يَا بَنِي آدَمَ ആദമിന്റെ മക്കളേ, സന്തതികളേ أَن لَّا تَعْبُدُوا നിങ്ങൾ ആരാധിക്കരുതെന്ന് الشَّيْطَانَ പിശാചിനെ إِنَّهُ لَكُمْ നിശ്ചയമായും അവൻ നിങ്ങൾക്ക് عَدُوٌّ مُّبِينٌ പ്രത്യക്ഷശത്രുവാണ് ﴾61﴿ وَأَنِ اعْبُدُونِي നിങ്ങൾ എന്നെ ആരാധിക്കണമെന്നും هَٰذَا ഇതാ, ഇത് صِرَاطٌ പാത (വഴി)യാണ് مُّسْتَقِيمٌ ചൊവ്വായ, നേരായ ﴾62﴿ وَلَقَدْ أَضَلَّ തീർച്ചയായും അവൻ വഴിപിഴപ്പിച്ചിട്ടുണ്ട് مِنكُمْ നിങ്ങളിൽനിന്ന് جِبِلًّا كَثِيرًا വളരെ ജനസമൂഹത്തെ أَفَلَمْ تَكُونُوا അപ്പോൾ (എന്നിട്ടും) നിങ്ങളായിരുന്നില്ലേ تَعْقِلُونَ ബുദ്ധികൊടുക്കുന്ന, മനസ്സിരുത്തുന്ന(വർ) ﴾63﴿ هَٰذِهِ ഇതാ, ഇത് جَهَنَّمُ الَّتِي യാതൊരു ജഹന്നം (നരകം) كُنتُمْ تُوعَدُونَ നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെട്ടിരുന്ന, താക്കീത് ചെയ്യപ്പെട്ടിരുന്ന ﴾64﴿ اصْلَوْهَا നിങ്ങളതിൽ ചുടേല്ക്കുവിൻ, കടന്ന് കരിയുവിൻ الْيَوْمَ ഇന്ന് بِمَا كُنتُمْ നിങ്ങളായിരുന്നത് നിമിത്തം تَكْفُرُونَ നിങ്ങൾ അവിശ്വസിക്കുക

---

ഇതായിരിക്കും അന്ന് കുറ്റവാളികളായ അവിശ്വാസികളോട് മഹ്ശറിൽവെച്ച് പറയപ്പെടുക! ഇതിൽപരം സങ്കടകരമായി മറ്റെന്താണുള്ളത്?! കരുണാനിധിയായ റബ്ബ് നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ.

يَا بَنِي آدَمَ (ആദമിന്റെ മക്കളേ) എന്ന് വിളിച്ചുകൊണ്ട് പിശാചിനെ ആരാധിച്ചുവന്ന അവിശ്വാസികളെ ആക്ഷേപിക്കുന്നത് വളരെ അർത്ഥഗർഭമാണ്. നിങ്ങളുടെ പിതാവായ ആദം മുതൽക്കുതന്നെ അവൻ നിങ്ങളുടെ സ്ഥിരം ശത്രുവാണ്; അദ്ദേഹത്തോടും, അദ്ദേഹത്തിന്റെ സന്തതികളായ നിങ്ങളോടും അവനെപ്പറ്റി ഞാൻ വളരെ താക്കീത് ചെയ്തിട്ടുമുണ്ട്. എന്നിട്ട് പിന്നെയും ഇത്രയധികം ജനസമൂഹത്തെ അവൻ പിഴിപ്പിച്ചുകളഞ്ഞു. നിങ്ങൾക്ക് ബുദ്ധിയുണ്ടായിരുന്നില്ലേ?! നിങ്ങൾ ഒട്ടും ബുദ്ധികൊടുത്ത് ആലോചിച്ചില്ലേ?! എന്ന് സാരം. മനുഷ്യപിതാവായ ആദം നബി (അ)ക്ക് സുജൂദ് ചെയ്യാൻ പിശാച് കൂട്ടാക്കാതിരിക്കുകയും, അവൻ അദ്ദേഹത്തെ സ്വർഗത്തിൽ നിന്ന് പുറത്താക്കുവാൻ തന്ത്രം പ്രയോഗിക്കുകയും ചെയ്ത സംഭവം വിവരിച്ചശേഷം, സൂ: അഅ്റാഫിൽ അല്ലാഹു പറയുന്നു: 'ആദമിന്റെ മക്കളേ, പിശാച് നിങ്ങളുടെ മാതാപിതാക്കളെ സ്വർഗത്തിൽനിന്ന് പുറത്താക്കിയതുപോലെ, നിങ്ങളെ അവൻ കുഴപ്പത്തിലാക്കാതിരുന്നുകൊള്ളട്ടെ!

(يَا بَنِي آدَمَ لَا يَفْتِنَنَّكُمُ الشَّيْطَانُ كَمَا أَخْرَجَ أَبَوَيْكُم مِّنَ الْجَنَّةِ– الاعراف :٢٧)

تَعْبُدُوا الشَّيْطَانَ (പിശാചിനെ ആരാധിക്കുക) എന്ന് ഇവിടെ പറഞ്ഞതിന്റെ ഉദ്ദേശ്യം അവനെ അനുസരിക്കുക (تطيعوه) എന്നാണെന്നാണ് ക്വുർആൻ വ്യാഖ്യാതാക്കൾ പൊതുവിൽ പറയുന്നത്. അവന്റെ ദുഷ്പ്രേരണയിൽ കുടുങ്ങിയും അതിനെ അനുസരിച്ചുമാണല്ലോ മനുഷ്യൻ വഴിപിഴക്കുന്നത്. വാസ്തവത്തിൽ, പിശാചിനെ അനുസരിക്കുക മാത്രമല്ല മനുഷ്യൻ ചെയ്യാറുള്ളത്. പിശാചിന്– വിഗ്രഹങ്ങൾക്കും മറ്റുമെന്നപോലെ– യഥാർത്ഥ ആരാധനാ കർമങ്ങൾ നടത്തലും ചിലരുടെ പതിവായിരുന്നു. ഇന്നും പതിവുണ്ടതാനും. (സൂ: സബഉ് 41 ലും അതിന്റെ വിവരണത്തിലും പ്രസ്താവിച്ചത് നോക്കുക) ദേഹേച്ഛകൾക്കനുസരിച്ച് ജീവിക്കുന്നവനെപ്പറ്റി 'അവന്റെ ഇച്ഛയെ അവൻ ദൈവമാക്കി' (**اتَّخَذ إلهَهُ هويه**) എന്ന് പറയുന്നതുപോലെയുള്ള ഒരു അലങ്കാര പ്രയോഗമാണത്. ('ഇബാദത്തി' ന്റെ അർത്ഥം സൂ: ഫാത്തിഹഃയുടെ വിവരണത്തിൽ നോക്കുക.)

ٱلْيَوْمَ نَخْتِمُ عَلَىٰٓ أَفْوَٰهِهِمْ وَتُكَلِّمُنَآ أَيْدِيهِمْ وَتَشْهَدُ أَرْجُلُهُم بِمَا كَانُوا۟ يَكْسِبُونَ ﴿٦٥﴾

**《65》 ആ ദിവസം, അവരുടെ വായകളിൽ നാം മുദ്രവെക്കുന്നതാണ്; അവരുടെ കൈകൾ നമ്മോട് സംസാരിക്കുകയും, അവരുടെ കാലുകൾ അവർ ചെയ്തുകൂട്ടിയിരുന്നതിനെപ്പറ്റി സാക്ഷി പറയുകയും ചെയ്യും.**

---

**《65》** ٱلْيَوْمَ അന്ന്, ആ ദിവസം نَخْتِمُ നാം മുദ്ര വെക്കും عَلَىٰٓ أَفْوَٰهِهِمْ അവരുടെ വായകളിൽ, വായകൾക്ക് وَتُكَلِّمُنَا നമ്മോട് സംസാരിക്കയും ചെയ്യും أَيْدِيهِمْ അവരുടെ കൈകൾ وَتَشْهَدُ സാക്ഷി നിൽക്കുക (പറയുക)യും ചെയ്യും أَرْجُلُهُمْ അവരുടെ കാലുകൾ بِمَا كَانُوا അവർ ആയിരുന്നതിനെപ്പറ്റി يَكْسِبُونَ ചെയ്തുകൂട്ടുക, പ്രവർത്തിച്ചുണ്ടാക്കുക

---

കുറ്റവാളികൾ മഹ്ശറിൽവെച്ച് തങ്ങളുടെ കുറ്റം നിഷേധിച്ച് നോക്കും. അപ്പോൾ അല്ലാഹു അവരുടെ വായകൾക്ക് മുദ്ര വെക്കുകയും, അവരുടെ അവയവങ്ങൾ അവർക്കെതിരിൽ സാക്ഷി പറയുകയും ചെയ്യും. കൈകാലുകളെക്കുറിച്ച് മാത്രമാണ് ഇവിടെ പ്രസ്താവിച്ചിട്ടുള്ളതെങ്കിലും, അവരുടെ മറ്റ് അവയവങ്ങളെല്ലാം തന്നെ അവ ഓരോന്നും പ്രവർത്തിച്ച കുറ്റങ്ങളെ ഏറ്റുപറയുന്നതാണെന്ന് ക്വുർആനിൽ നിന്നും, ഹദീഥിൽ നിന്നും വ്യക്തമായിട്ടുള്ളതാണ്. ഓരോരുത്തന്റെയും ചെയ്തികൾ അണുവോളം തെറ്റാതെ അറിയുന്ന അല്ലാഹുവാണ് ആ കോടതിയിലെ വിധികർത്താവ്. ഓരോ വ്യക്തിയുടെയും സകല ചെയ്തികളും മലക്കുകളാൽ സവിസ്തരം രേഖപ്പെടുത്തപ്പെട്ടിരിക്കുകയും ചെയ്യും. പ്രവാചകൻമാരുടെയും മറ്റും സാക്ഷ്യങ്ങൾ ഇതിന് പുറമെയും, അതുകൊണ്ടൊന്നും മതിയാക്കാതെ, അവരവരുടെ അവയവങ്ങളാൽ തന്നെ അവരവരുടെ കുറ്റങ്ങൾ തെളിയിച്ച് അല്ലാഹു അവരെ ബോധ്യപ്പെടുത്തുന്നതാകുന്നു.

മഹ്ശറിൽവെച്ച് മുശ്രിക്കുകൾ ചോദ്യം ചെയ്യപ്പെടുന്നതിനെക്കുറിച്ച് പറയുന്ന സന്ദർഭത്തിൽ, സൂ: അൻആമിൽ അല്ലാഹു പറയുന്നു: ثُمَّ لَمْ تَكُن فِتْنَتُهُمْ إِلَّآ أَن قَالُوا۟ وَٱللَّهِ رَبِّنَا مَا كُنَّا مُشْرِكِينَ - الانعام : ٢٣ (പിന്നീട് അവരെക്കൊണ്ടുള്ള കുഴപ്പം, 'ഞങ്ങളുടെ രക്ഷിതാവായ അല്ലാഹുതന്നെ സത്യം! ഞങ്ങൾ മുശ്രിക്കുകളായിരുന്നില്ല.' എന്ന് അവർ പറയുന്നതല്ലാതെ മറ്റൊന്നുമല്ല.) അല്ലാഹുവിന്റെ ശത്രുക്കളാകുന്ന കുറ്റവാളികൾ നരകത്തിന്റെ അടുക്കലേക്ക്കൊണ്ടുവരപ്പെടുന്ന സന്ദർഭം വിവരിച്ചുകൊണ്ട് സൂ; ഹാമീം സജദഃയിൽ ഇപ്രകാരം പറയുന്നു: حَتَّىٰٓ إِذَا مَا جَآءُوهَا - الى قوله : أَنطَقَ كُلَّ شَيْءٍ (അങ്ങനെ, അവർ അതിനടുത്ത് വരുമ്പോൾ, അവരുടെ കേൾവിയും കാഴ്ചകളും, (ചെവിയും കണ്ണും) തൊലികളും അവർ പ്രവർത്തിച്ചിരുന്നതിനെപ്പറ്റി അവർക്കെതിരിൽ സാക്ഷി പറയുന്നതാണ്. 'നിങ്ങൾ എന്തിനാണ് നമുക്കെതിരിൽ സാക്ഷി പറയുന്നത്?!' എന്ന് അവർ തങ്ങളുടെ തൊലികളോട് ചോദിക്കും. അവ പറയും: 'എല്ലാ വസ്തുക്കളെയും സംസാരിപ്പിച്ച അല്ലാഹു ഞങ്ങളെ സംസാരിപ്പിച്ചിരിക്കയാണ്. (41: 20, 21)

നബിﷺ പറഞ്ഞതായി അനസ് (റ) ഉദ്ധരിക്കുന്നു: 'ക്വിയാമത്ത്നാളിൽ അടിയാൻ- മനുഷ്യൻ- 'എനിക്ക് എന്നിൽ നിന്നല്ലാതെ (പുറമെ നിന്ന്) സാക്ഷി ലഭിക്കുവാനില്ല' എന്ന് പറയും. അപ്പോൾ, അല്ലാഹു അവന്റെ വായിൽ മുദ്രവെക്കും. അവന്റെ അംഗങ്ങളോട് സംസാരിക്കുവാൻ പറയും. അങ്ങനെ അവൻ ചെയ്ത പ്രവൃത്തികളെപ്പറ്റി അവ സംസാരിക്കും. പിന്നീട് അവന് സംസാരിക്കുവാൻ അവസരം കൊടുക്കും. അപ്പോൾ അവൻ അവയോട് പറയും: നിങ്ങൾക്ക് വിദൂരം! നിങ്ങൾക്ക് വേണ്ടിയായിരുന്നുവല്ലോ (ഇഹത്തിൽ വെച്ച്) ഞാൻ ചെറുത്ത് പോന്നിരുന്നത്!' (മുസ്‌ലിം).

മഹ്ശറിൽവെച്ച് അവയവങ്ങൾ സാക്ഷി പറയുമെന്ന് പറഞ്ഞത് യഥാർത്ഥം തന്നെയാണെന്നും, അത് കേവലം ഒരു ഉപമയോ അലങ്കാരമോ ആയി പറഞ്ഞതല്ലെന്നും മേൽപറഞ്ഞതിൽ നിന്ന് വ്യക്തമാണ്. പക്ഷേ, ചിലരുടെ യുക്തിക്ക് അതിലെന്തോ പന്തികേട് തോന്നിയതുകൊണ്ടായിരിക്കാം അവർ ഇത് സംബന്ധിച്ച ക്വുർആൻ വാക്യങ്ങളെ വളച്ച് തിരിച്ച് വ്യാഖ്യാനിക്കാറുള്ളത്. ഹാമീം സജദഃയിൽ നിന്ന് മേലുദ്ധരിച്ച വചനത്തിൽ തന്നെ, വാസ്തവത്തിൽ അവർക്ക് മറുപടിയുണ്ട്. ഇതിനെപ്പറ്റി ആ സൂറത്തിൽ വെച്ച് നമുക്ക് കൂടുതൽ വിവരിക്കാം. إِنْ شَاءَ الله

وَلَوْ نَشَآءُ لَطَمَسْنَا عَلَىٰٓ أَعْيُنِهِمْ فَٱسْتَبَقُوا۟ ٱلصِّرَٰطَ فَأَنَّىٰ يُبْصِرُونَ ﴿٦٦﴾

**《66》 നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ, അവരുടെ കണ്ണുകളെ നാം തുടച്ചുകളയുകയും, അങ്ങനെ, (കണ്ണു കാണാതെ) അവർ പാതയിലേക്ക് മുന്നോട്ടുവരാൻ ശ്രമിക്കയും ചെയ്യുമായിരുന്നു. അപ്പോൾ പിന്നെ എങ്ങനെയാണവർക്ക് കണ്ണുകാണുന്നത്?!**

وَلَوْ نَشَآءُ لَمَسَخْنَٰهُمْ عَلَىٰ مَكَانَتِهِمْ فَمَا ٱسْتَطَٰعُوا۟ مُضِيًّا وَلَا يَرْجِعُونَ ﴿٦٧﴾

**《67》 നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ, (അവർ നിലകൊള്ളുന്ന) അവരുടെ സ്ഥാനത്ത് വെച്ചുതന്നെ നാം അവരെ രൂപം മാറ്റുമായിരുന്നു. അപ്പോൾ അവർക്ക് (മുമ്പോട്ട്) പോകുന്നതിന് സാദ്ധ്യമാകുന്നതല്ല: അവർ മടങ്ങുകയുമില്ല.**

---

《66》 وَلَوْ نَشَاءُ നാം ഉദ്ദേശിച്ചിരുന്നെങ്കിൽ لَطَمَسْنَا നാം തുടച്ചുകളയുമായിരുന്നു عَلَىٰٓ أَعْيُنِهِمْ അവരുടെ കണ്ണുകളിൽ, കണ്ണുകളെ فَاسْتَبَقُوا എന്നിട്ടവർ മുൻകടക്കാൻ (മുമ്പോട്ടുവരാൻ) ശ്രമിക്കും الصِّرَاطَ പാതയിൽ, വഴിയിലേക്ക് فَأَنَّىٰ അപ്പോൾ എങ്ങനെയാണ് يُبْصِرُونَ അവർ കാണുക 《67》 وَلَوْ نَشَاءُ നാം ഉദ്ദേശിച്ചിരുന്നെങ്കിൽ لَمَسَخْنَاهُمْ നാമവരെ രൂപം മാറ്റുമായിരുന്നു عَلَىٰ مَكَانَتِهِمْ അവരുടെ സ്ഥാനത്തുവെച്ചുതന്നെ فَمَا اسْتَطَاعُوا എന്നിട്ടവർക്ക് സാധിക്കുകയില്ല مُضِيًّا പോകാൻ, നടക്കുവാൻ وَلَا يَرْجِعُونَ അവർ മടങ്ങുകയുമില്ല.

അവരുടെ ആന്തരികമായ കണ്ണ്- മാനസികദൃഷ്ടി- ഉപയോഗിക്കാത്തതു കൊണ്ടാണല്ലോ അവർ ഇത്രയും ദുഷിച്ചത്. അതുപോലെ, ഇഹത്തിൽവെച്ചുതന്നെ അവരുടെ ബാഹ്യമായ കണ്ണുകളെയും കാഴ്ചയില്ലാതാക്കുവാനും അങ്ങനെ വഴികാണാതെ തപ്പിപ്പിടിച്ച് നടക്കുമാറാക്കുവാനും അല്ലാഹുവിന് പ്രയാസമില്ല. വേണമെങ്കിൽ, അവരുടെ രൂപം പെട്ടെന്ന് മാറ്റി അവർക്ക് വരാനും പോകാനും കഴിയാത്തവണ്ണം മറ്റേതെങ്കിലും വികൃതരൂപം നൽകുവാനും അവന് കഴിയും. പക്ഷേ, അതൊന്നും ചെയ്യാതെ അവരുടെ പാട്ടിന് വിട്ടുകൊടുത്തിരിക്കുന്നത് അവന്റെ കാരുണ്യംകൊണ്ടായിരുന്നു എന്ന് സാരം.

## വിഭാഗം - 5

وَمَن نُّعَمِّرْهُ نُنَكِّسْهُ فِي ٱلْخَلْقِ ۖ أَفَلَا يَعْقِلُونَ ﴿٦٨﴾

**﴾68﴿ ആർക്കെങ്കിലും നാം ദീർഘായുസ്സ് നൽകുന്നതായാൽ, അവന് സൃഷ്ടിയിൽ [പ്രകൃതിയിൽ] നാം വിപരീതാവസ്ഥ വരുത്തുന്നു. അപ്പോൾ അവർക്ക്(ബുദ്ധികൊടുത്ത്) മനസ്സിലാക്കിക്കൂടേ?!**

---

﴾68﴿ وَمَنْ ആർ, യാതൊരുവൻ نُعَمِّرْهُ അവന്ന് നാം ദീർഘായുസ്സ് നൽകുന്നു(വോ) نُنَكِّسْهُ അവനെ നാം വിപരീതമാക്കുന്നു, തലകീഴാക്കുന്നു فِي الْخَلْقِ സൃഷ്ടി (പ്രകൃതി)യിൽ أَفَلَا يَعْقِلُونَ അപ്പോൾ അവർ ബുദ്ധികൊടുക്കുന്നില്ലേ

---

മനുഷ്യൻ ദീർഘകാലം ജീവിക്കുന്നതോടെ, അവന്റെ മുമ്പത്തെ ആകൃതിയിലും പ്രകൃതിയിലും മാറ്റം സംഭവിക്കുന്നു. സ്ഥിതിഗതികളെല്ലാം തിരിച്ചടിക്കുന്നു. ശരീരവും, മനസ്സും, വിചാരവും, വികാരവും, അറിവും, സാമർത്ഥ്യവും എല്ലാംതന്നെ ദുർബ്ബലമാകുന്നു. എഴുന്നേൽക്കാനും, നടക്കാനും വയ്യാതെ, കാഴ്ചയും കേൾവിയും ക്ഷയിച്ച് കേവലം ശിശുമയനായിത്തീരുന്നു. ഇതെല്ലാം ആലോചിച്ചാൽ, അല്ലാഹുവിന് അവന്റെ കാഴ്ച നഷ്ടപ്പെടുത്തുവാനും, രൂപം മാറ്റുവാനും- എന്നുവേണ്ട, അവൻ ഉദ്ദേശിക്കുന്നതെന്തും ചെയ്യാൻ- കഴിയുമെന്ന് മനസ്സിലാക്കാവുന്നതാണ്. وَفِي أَنفُسِكُمْ أَفَلَا تُبْصِرُونَ (നിങ്ങളുടെ ദേഹങ്ങളിലുമുണ്ട് ദൃഷ്ടാന്തം. നിങ്ങൾ കണ്ടറിയുന്നില്ലേ!)

وَمَا عَلَّمْنَٰهُ ٱلشِّعْرَ وَمَا يَنۢبَغِي لَهُۥٓ ۚ إِنْ هُوَ إِلَّا ذِكْرٌ وَقُرْءَانٌ مُّبِينٌ ﴿٦٩﴾

**﴾69﴿ അദ്ദേഹത്തിന് [നബിക്ക്] നാം കവിത പഠിപ്പിച്ചിട്ടില്ല; അതദ്ദേഹത്തിനുയോജിക്കുന്നതുമല്ല. അത് ഒരു ഉപദേശവും (അഥവാ സന്ദേശവും), വ്യക്തമായ ഒരു 'ക്വുർആനും' [പാരായണഗ്രന്ഥവും]അല്ലാതെ (മറ്റൊന്നും) അല്ല.**

لِّيُنذِرَ مَن كَانَ حَيًّا وَيَحِقَّ ٱلْقَوْلُ

**﴾70﴿ ജീവസ്സുള്ളവരായവർക്ക് അദ്ദേഹം താക്കീത് ചെയ്യാനും, അവി**

| | |
|---|---|
| ശ്വാസികളുടെ മേൽ (ശിക്ഷയുടെ) വാക്യം (ന്യായമായി) സ്ഥിരപ്പെടു വാനും വേണ്ടിയാകുന്നു (അത്). | عَلَى ٱلْكَٰفِرِينَ ﴿٧٠﴾ |

وَمَا يَنۢبَغِي അദ്ദേഹത്തിന് നാം പഠിപ്പിച്ചിട്ടില്ല الشِّعْرَ കവിത, പദ്യം وَمَا عَلَّمْنَاهُ ﴾69﴿ അത് യോജിക്കയും (ചേരുകയും) ഇല്ല لَهُۥٓ അദ്ദേഹത്തിന് إِنْ هُوَ അതല്ല إِلَّا ذِكْرٌ ഒരു ഉപദേശം (സന്ദേശം, പ്രമാണം, പ്രബോധനം) അല്ലാതെ وَقُرْءَانٌ ഒരു ഖുർആനും, പാരായണ ഗ്രന്ഥവും مُّبِينٌ വ്യക്തമായ, വ്യക്തമാക്കുന്ന ﴾70﴿ لِّيُنذِرَ അദ്ദേഹം (അത്) താക്കീത് ചെയ്യാൻ مَن كَانَ ആയിട്ടുള്ളവനെ حَيًّا ജീവസ്സ് (ജീവനു)ള്ളവൻ وَيَحِقَّ ന്യായമാകു(സ്ഥിര പ്പെടു)വാനും الْقَوْلُ വചനം عَلَى الْكَافِرِينَ അവിശ്വാസികളുടെ മേൽ

നബിﷺ ഒരു കവിയാണെന്ന് അവിശ്വാസികൾ പറഞ്ഞുവന്നിരുന്നതിനെ ഖണ്ഡിക്കുന്നതാണ് ഈ വചനങ്ങൾ. തിരുമേനി കവിത രചിക്കാറില്ല. അവിടുത്തേക്ക് കവിതാ വാസനയോ പരിചയമോ ഇല്ല. അതെ, അല്ലാഹു തിരുമേനിക്ക് കവിത പഠിപ്പിച്ചിട്ടില്ല. (وَمَا عَلَّمْنَاهُ الشِّعْرَ) എന്നാൽ, അത് തിരുമേനിയുടെ സ്ഥിതിക്ക് യോജിച്ചതും, ചേർന്നതു മാണോ? അതുമല്ല (وَمَا يَنۢبَغِي لَهُۥ) എന്നിരിക്കെ, ഖുർആനെപ്പറ്റി കവിതയെന്നും, നബിﷺയെപ്പറ്റി കവിയെന്നും പറയുന്നതിൽ യാതൊരർത്ഥവുമില്ല. അല്ലാഹുവിങ്കൽനിന്ന് ജനങ്ങൾക്കുവേണ്ടിയുള്ള ഉപദേശങ്ങളും സന്ദേശങ്ങളും അടങ്ങിയ ഒരു പ്രമാണ (ذِكْرٌ) വും, പാരായണം ചെയ്യപ്പെടേണ്ടതും, അതിന് തികച്ചും സൗകര്യപ്പെട്ടതും, ധാരാളമായി പാരായണം നടത്തപ്പെടുന്നതുമായ പാരായണഗ്രന്ഥ(قُرْءَانٌ)വുമാണത്. അല്ലാതെ മറ്റൊന്നുമല്ല. അവിശ്വാസമാകുന്ന മഹാവ്യാധിനിമിത്തം ഹൃദയം നിർജ്ജീവമായിത്തീരുകയും, ഐഹിക താൽപര്യങ്ങളിൽ മതിമറന്ന് ആത്മീയചൈതന്യം നശിച്ചുപോകുകയും ചെയ്യാതെ, ജീവസ്സോടെ ഇരിക്കുന്ന എല്ലാവരെയും ഭാവിയിൽ വരാനിരിക്കുന്ന വിപത്തുകളെപ്പറ്റി താക്കീത് ചെയ്ത് രക്ഷാമാർഗം കാണിച്ചുകൊടുക്കുക, അവിശ്വാസത്തിൽ അടിയുറച്ചുനിൽക്കുന്നവരെ ശിക്ഷിക്കുന്നതിന് ന്യായം സ്ഥാപിക്കുക, ഇതാണതിന്റെ ലക്ഷ്യം.

ചുരുക്കം ചില സന്ദർഭങ്ങളിൽ നബിﷺ ചില പദ്യങ്ങളുടെ അരമുറിയോ ഒരുമുറിയോ ചൊല്ലിനോക്കുകയുണ്ടായിട്ടുണ്ട്. എങ്കിലും, പദ്യത്തിന്റെ വടിവൊപ്പിച്ചുകൊണ്ട് ശരിക്ക് നിർവ്വഹിക്കുവാൻ അവിടുത്തേക്ക് കഴിയുമായിരുന്നില്ല എന്ന് ഹദീഥ്ഗ്രന്ഥങ്ങളിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. ഒരിക്കൽ തിരുമേനി ഒരു വരി പദ്യം ചൊല്ലിയത് ശരിയാകാതെ കണ്ടപ്പോൾ, അബൂബക്ർ (റ) ഇങ്ങനെ പറയുകയുണ്ടായി: 'അവിടുന്ന് അല്ലാഹുവിന്റെ റസൂലാണെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു. അവൻ അങ്ങേക്ക് കവിത പഠിപ്പിച്ചിട്ടില്ല; അതങ്ങേക്ക് യോജിക്കുന്നതുമല്ല' (اشهد انك رسول الله ما علمك الشعر وما ينبغى لك - ابن ابى حاتم وغيره)

കവിതകളിൽ ഉപയോഗപ്രദമായതും, ദോഷരഹിതമായതും ഇല്ലെന്നില്ല. പലപ്പോഴും ഒരു കവിത വളരെ നല്ല കാര്യങ്ങൾ സാധിതമാക്കുവാൻ പര്യാപ്തമായെന്നും വരാം. പക്ഷേ, പൊതുവിൽ, കവികളുടെ പാടവത്തിനും, അവരുടെ പ്രശസ്തിക്കും നിദാനം, കവിതയുടെ ഏതെങ്കിലും വശത്തിലുള്ള അതിരുകവിച്ചലായിക്കാണാം. മനസ്സാക്ഷിക്കും, യാഥാർത്ഥ്യത്തിനും വ്യത്യാസം വരുത്താതെ, പരിതസ്ഥിതിക്കും സന്ദർഭത്തിനും അനു

സരിച്ച് വസ്തുതകളിൽ മാറ്റം സ്വീകരിച്ചുകൊണ്ടല്ലാതെ, വിഷയത്തിൽ നീക്കുപോക്ക് കൂടാതെ, നേർക്കുനേരെ കൈകാര്യം ചെയ്യപ്പെടുന്ന കവിതകൾക്ക് കവിതാലോകത്ത് സ്ഥാനമുണ്ടാകുകയില്ല. ആശയത്തെക്കാൾ ഭാഷക്കും, യാഥാർത്ഥ്യത്തെക്കാൾ ഭാവനക്കും, വിജ്ഞാനത്തെക്കാൾ വികാരത്തിനുമാണ് കവിതയിൽ മുൻഗണന. കവിയുടെ വാസനക്കും ഭാവനക്കും അനുസരിച്ചായിരിക്കും ചിത്രീകരണം. **اعذب الشعر اكذبه** (കവിതയിൽ വെച്ച് കൂടുതൽ ആസ്വാദ്യമായത് അതിൽവെച്ച് കൂടുതൽ കളവായതാണ്.) എന്നൊരു ആപ്തവാക്യംപോലും ഉടലെടുത്തത് ഇക്കാരണത്താലാണ്. പ്രവാചകത്വവും, കവിത്വവും തമ്മിൽ യോജിപ്പും, ചേർച്ചയും ഇല്ലാതിരിക്കുവാൻ കാരണവും അതാണ്. കവിതാ പാണ്ഡിത്യം ഉണ്ടായിരുന്നിട്ടുപോലും, അത് പ്രകടിപ്പിക്കുവാൻ ചില മഹാൻമാർ മുന്നോട്ട് വരാതിരുന്നത് ഇതുകൊണ്ടായിരുന്നു. *(*)* (കവിതയെക്കുറിച്ചും, അതിൽ നല്ലതിനെയും, ചീത്തയായതിനെയും സംബന്ധിച്ചും സൂ: ശുഅറാഉ് 224- 227 വചനങ്ങളിലും, അവയുടെ വിവരണത്തിലും വായിച്ചത് ഓർക്കുക.)

അല്ലാഹുവിന്റെ ഏകത്വമാകുന്ന 'തൗഹീദ്', സൃഷ്ടികളെല്ലാം അല്ലാഹുവിന്റെ മുമ്പിൽ സമ്മേളിപ്പിക്കപ്പെടുന്ന 'ഹശ്ർ', നബി തിരുമേനിﷺയുടെ ദൗത്യമാകുന്ന 'രിസാലത്ത്' (التَوْحِيد، الحشر، الرِسَالَة) എന്നിവയെപ്പറ്റി പലതും പ്രസ്താവിച്ചശേഷം, വീണ്ടും തൗഹീദിന്റെ ചില ദൃഷ്ടാന്തങ്ങൾകൂടി ഉണർത്തുന്നു:

أَوَلَمْ يَرَوْا۟ أَنَّا خَلَقْنَا لَهُم مِّمَّا عَمِلَتْ أَيْدِينَآ أَنْعَـٰمًا فَهُمْ لَهَا مَـٰلِكُونَ ﴿٧١﴾

**﴾71﴿ അവർ കണ്ടില്ലേ, നമ്മുടെ ഹസ്തങ്ങൾ പ്രവർത്തിച്ചുണ്ടാക്കിയതിൽ നിന്ന് അവർക്കുവേണ്ടി നാം കന്നുകാലികളെ സൃഷ്ടിച്ചുകൊടുത്തിട്ടുള്ളത്?! എന്നിട്ട് അവർ അവക്ക് ഉടമസ്ഥൻമാരാകുന്നു.**

وَذَلَّلْنَـٰهَا لَهُمْ فَمِنْهَا رَكُوبُهُمْ وَمِنْهَا يَأْكُلُونَ ﴿٧٢﴾

**﴾72﴿ അവയെ അവർക്ക് നാം വിധേയമാക്കികൊടുക്കുകയും ചെയ്തിരിക്കുന്നു. അങ്ങനെ, അവയിൽ അവരുടെ വാഹനങ്ങളുണ്ട്. അവയിൽനിന്ന് തന്നെ അവർ (ഭക്ഷണം) തിന്നുകയും ചെയ്യുന്നു!**

وَلَهُمْ فِيهَا مَنَـٰفِعُ وَمَشَارِبُ ۖ أَفَلَا

**﴾73﴿ അവയിൽ അവർക്ക് പല**

***(*)** മീർസാഗുലാം അഹ്മദ് ഖാദിയാനി താനൊരു പ്രവാചകനാണെന്ന് വാദിച്ചിരുന്ന ആളാണല്ലോ. എന്നിട്ടും, തന്റെ ചില കൃതികളിൽ കുറെ പരുക്കൻ കവിതകൾ ഉൾക്കൊള്ളുന്നതും, ചിലതിൽ തന്റെ എതിരാളികളെ താനുമായി കവിതാമത്സരത്തിന് വെല്ലുവിളിക്കുന്നതും കാണുമ്പോൾ നമുക്ക് ആശ്ചര്യം തോന്നും. പക്ഷേ, ഒരു സാധാരണക്കാരന്റെ അന്തസ്സിനും, മാന്യതക്കും പോലും നിരക്കാത്ത ചില പ്രസ്താവനകളും, പ്രയോഗങ്ങളും ആ കൃതികളിൽ സാധാരണമാണെന്നോർക്കുമ്പോൾ അതിൽ ആശ്ചര്യപ്പെടുവാനില്ലതാനും.*

يَشۡكُرُونَ ﴿٧٣﴾

ഉപയോഗങ്ങളും, കുടിപ്പാനുള്ള വക [പാനീയം]കളും ഉണ്ട്. എന്നിരിക്കെ, അവർക്ക് നന്ദി കാണിച്ചുകൂടേ?!

لَهُمْ അവർക്ക് ﴾71﴿ أَوَلَمْ يَرَوْا അവർ കണ്ടിട്ടില്ലേ, കാണുന്നില്ലേ أَنَّا خَلَقْنَا നാം സൃഷ്ടിച്ചിട്ടുള്ളത് അവർക്കുവേണ്ടി مِمَّا عَمِلَتْ പ്രവർത്തിച്ചുണ്ടാക്കിയതിൽനിന്ന് أَيْدِينَا നമ്മുടെ കൈകൾ (ഹസ്തങ്ങൾ) أَنْعَامًا കന്നുകാലികളെ فَهُمْ എന്നിട്ടവർ لَهَا അവക്ക് مَالِكُونَ ഉടമസ്ഥൻമാരാണ് ﴾72﴿ وَذَلَّلْنَاهَا അവയെ നാം വിധേയമാക്കുക (കീഴ്പെടുത്തുക)യും ചെയ്തു لَهُمْ അവർക്ക് فَمِنْهَا അങ്ങനെ അവയിൽ നിന്നുണ്ട് رَكُوبُهُمْ അവരുടെ വാഹനം وَمِنْهَا അതിൽനിന്ന് തന്നെ يَأْكُلُونَ അവർ തിന്നുന്നു ﴾73﴿ وَلَهُمْ فِيهَا അതിൽ അവർക്കുണ്ട് مَنَافِعُ പല ഉപയോഗങ്ങൾ وَمَشَارِبُ കുടിക്കാനുള്ള വകയും, പാനീയങ്ങളും أَفَلَا يَشْكُرُونَ എന്നിട്ട് അവർ നന്ദി കാണിക്കുന്നില്ലേ, നന്ദി ചെയ്തുകൂടേ

കൃഷി വ്യവസായങ്ങളിൽ മനുഷ്യന്റെ പ്രവർത്തനങ്ങൾക്ക് പലനിലക്കും പങ്കുണ്ട്. എന്നാൽ, ആടുമാടൊട്ടകങ്ങളാകുന്ന കന്നുകാലികളുടെ സൃഷ്ടിയിൽ അവർക്ക് യാതൊരു പങ്കുമില്ല. അവ അല്ലാഹുവിന്റെ മാത്രം പ്രവർത്തനങ്ങളിൽ പെട്ടതാണ്. അതോടുകൂടി മനുഷ്യൻ അവയുടെ ഉടമസ്ഥത വഹിച്ചുകൊണ്ടിരിക്കുകയും, അവയെ വാഹനത്തിനും, ഭക്ഷണത്തിനും, കൃഷിക്കും ഉപയോഗപ്പെടുത്തുകയും ചെയ്യുന്നു. അവയിൽനിന്ന് പാൽ, തോൽ, മാംസം, രോമം തുടങ്ങിയവ ഉപയോഗിക്കുകയും ചെയ്യുന്നു. ഇതിനെല്ലാം മനുഷ്യൻ അല്ലാഹുവിനോട് നന്ദികാണിക്കേണ്ടതില്ലേ?! നിശ്ചയമായും ഉണ്ട്. പക്ഷേ, മിക്കവരും നന്ദിക്കുപകരം നന്ദികേട് കാണിക്കുകയാണ് ചെയ്യുന്നത്.

وَٱتَّخَذُواْ مِن دُونِ ٱللَّهِ ءَالِهَةً لَّعَلَّهُمۡ يُنصَرُونَ ﴿٧٤﴾

﴾74﴿ അല്ലാഹുവിന് പുറമെ അവർ പല ആരാധ്യന്മാരെയും സ്വീകരിച്ചിരിക്കുകയാണ്, അവർ സഹായിക്കപ്പെടുവാൻവേണ്ടി.

لَا يَسۡتَطِيعُونَ نَصۡرَهُمۡ وَهُمۡ لَهُمۡ جُندٞ مُّحۡضَرُونَ ﴿٧٥﴾

﴾75﴿ അവർ [ആരാധ്യൻമാർ]ക്ക് ഇവരെ സഹായിക്കുവാൻ സാധിക്കുകയില്ല; ഇവരാകട്ടെ, അവർക്ക് സന്നദ്ധ സൈന്യവുമാണ്!

فَلَا يَحۡزُنكَ قَوۡلُهُمۡۘ إِنَّا نَعۡلَمُ مَا يُسِرُّونَ وَمَا يُعۡلِنُونَ ﴿٧٦﴾

﴾76﴿ എന്നിരിക്കെ, അവരുടെ വാക്ക് (നബിയേ) നിന്നെ ദുഃഖിപ്പിക്കാതിരുന്നുകൊള്ളട്ടെ. നിശ്ചയമായും, അവർ രഹസ്യമാക്കുന്നതും, പരസ്യമാക്കുന്നതും നാം അറിയുന്നു.

﴾74﴿ وَاتَّخَذُوا അവർ സ്വീകരിച്ചു, ഉണ്ടാക്കി مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ آلِهَةً പല ദൈവങ്ങളെ, ആരാധ്യരെ لَعَلَّهُمْ അവരായേക്കാൻ വേണ്ടി يُنْصَرُونَ സഹായിക്കപ്പെടും ﴾75﴿ لَا يَسْتَطِيعُونَ അവർക്ക് സാധിക്കയില്ല نَصْرَهُمْ അവരെ സഹായിക്കാൻ وَهُمْ അവരാകട്ടെ, ഇവർ لَهُمْ അവർക്ക് جُنْدٌ സൈന്യമാണ് مُحْضَرُونَ സന്നദ്ധരായ, ഹാജരാക്കപ്പെട്ട ﴾76﴿ فَلَا يَحْزُنْكَ ആകയാൽ നിന്നെ വ്യസനിപ്പിക്കാതിരിക്കട്ടെ قَوْلُهُمْ അവരുടെ വാക്ക് إِنَّا نَعْلَمُ നിശ്ചയമായും നാം അറിയുന്നു مَا يُسِرُّونَ അവർ രഹസ്യമാക്കുന്നത് وَمَا يُعْلِنُونَ അവർ പരസ്യമാക്കുന്നതും

---

മേൽ വിവരിച്ചതുപോലെയുള്ള എത്രയോ ദൃഷ്ടാന്തങ്ങൾ അവരുടെ മുമ്പിലുണ്ട്- അവർ ചിന്തിക്കുന്നില്ല. അനേകം അനുഗ്രഹങ്ങൾ അവർ ആസ്വദിക്കുന്നുണ്ട്- അവർ നന്ദി ചെയ്യുന്നില്ല. തങ്ങളെ സഹായിക്കുവാൻ ഒട്ടും തന്നെ കഴിയാത്തവരെ ദൈവങ്ങളായി സ്വീകരിക്കുകയും, അവയുടെ സന്നദ്ധഭടൻമാരെന്നോണം അവക്കുവേണ്ടി വാദിക്കുവാനും, ചെറുക്കുവാനും ഒരുമ്പെട്ടിരിക്കുകയുമാണ് അവർ. അതുകൊണ്ട് കവിയെന്നും കവിതയെന്നും മറ്റും പറഞ്ഞ് ക്വുർആനെയും, സത്യപ്രബോധനത്തെയും അവർ നിരസിക്കുന്നതിൽ നബിﷺ വ്യാകുലപ്പെടേണ്ടതില്ല; എല്ലാം അല്ലാഹു കണ്ടുകൊണ്ടിരിക്കുന്നുണ്ട്; വേണ്ടത് അവൻ ചെയ്തുകൊള്ളും എന്ന് സാരം. അടുത്ത വചനങ്ങളിൽ മനുഷ്യന് അവന്റെ സ്വന്തം ദേഹങ്ങളിലും മറ്റും അടങ്ങിയിട്ടുള്ള ചില ദൃഷ്ടാന്തങ്ങൾ ഓർമിപ്പിക്കുന്നു:-

أَوَلَمْ يَرَ ٱلْإِنسَـٰنُ أَنَّا خَلَقْنَـٰهُ مِن نُّطْفَةٍ فَإِذَا هُوَ خَصِيمٌ مُّبِينٌ ﴿٧٧﴾

**﴾77﴿ മനുഷ്യൻ കണ്ടറിയുന്നില്ലേ, (ഇന്ദ്രിയബിന്ദുവാകുന്ന) ഒരു തുള്ളിയിൽനിന്നും നാം അവനെ സൃഷ്ടിച്ചിരിക്കുന്നത്?! എന്നിട്ട് അവനതാ സ്പഷ്ടമായ ഒരു എതിരാളിയായിരിക്കുന്നു!**

وَضَرَبَ لَنَا مَثَلًا وَنَسِىَ خَلْقَهُۥ ۖ قَالَ مَن يُحْىِ ٱلْعِظَـٰمَ وَهِىَ رَمِيمٌ ﴿٧٨﴾

**﴾78﴿ അവൻ നമുക്കൊരു ഉപമ ഉണ്ടാക്കുകയും, തന്റെ (സ്വന്തം) സൃഷ്ടിപ്പിനെ മറക്കുകയും ചെയ്തു; അവൻ പറയുകയാണ്:'ആരാണ് (ഈ)അസ്ഥികളെ - അവ ജീർണിച്ചതായിരിക്കെ- ജീവിപ്പിക്കുക'?!**

قُلْ يُحْيِيهَا ٱلَّذِىٓ أَنشَأَهَآ أَوَّلَ مَرَّةٍ ۖ وَهُوَ بِكُلِّ خَلْقٍ عَلِيمٌ ﴿٧٩﴾

**﴾79﴿ പറയുക: ആദ്യത്തെ പ്രാവശ്യം അതിനെ നിർമിച്ചവൻ അവയെ ജീവിപ്പിക്കും; അവൻ എല്ലാ (തരം) സൃഷ്ടിയെക്കുറിച്ചും അറിവുള്ളവനുമാണ്.**

ٱلَّذِى جَعَلَ لَكُم مِّنَ ٱلشَّجَرِ ٱلْأَخْضَرِ نَارًا فَإِذَآ أَنتُم مِّنْهُ تُوقِدُونَ ﴿٨٠﴾

**《80》 അതായത്, നിങ്ങൾക്ക് പച്ചയായ മരത്തിൽനിന്ന് തീ ഉണ്ടാക്കിത്തന്നവൻ. എന്നിട്ട് നിങ്ങളതാ, അതിൽനിന്നും (തീ) കത്തിച്ചുകൊണ്ടിരിക്കുന്നു!**

---

《77》 أَوَلَمْ يَرَ കണ്ടില്ലേ الإِنْسَانُ മനുഷ്യൻ أَنَّا خَلَقْنَاهُ നാമവനെ സൃഷ്ടിച്ചത് مِنْ نُطْفَةٍ ഒരു (ഇന്ദ്രിയ)തുള്ളിയിൽനിന്ന് فَإِذَا هُوَ എന്നിട്ട് അവനതാ خَصِيمٌ ഒരു വൈരി (എതിരാളി)യായിരിക്കുന്നു مُبِينٌ സ്പഷ്ടമായ 《78》 وَضَرَبَ അവനുണ്ടാക്കി (സമർപ്പിച്ചു) لَنَا مَثَلًا നമുക്ക് ഒരു ഉപമ وَنَسِيَ അവൻ മറക്കുകയും ചെയ്തു خَلْقَهُ തന്റെ സൃഷ്ടിപ്പിനെ قَالَ അവൻ പറഞ്ഞു, പറയുന്നു مَنْ يُحْيِي ആർ ജീവിപ്പിക്കും الْعِظَامَ അസ്ഥി (എല്ലു)കളെ وَهِيَ അവ ആയിരിക്കെ رَمِيمٌ തുരുമ്പൽ, ജീർണിച്ചത് 《79》 قُلْ നീ പറയുക يُحْيِيهَا അവയെ ജീവിപ്പിക്കും الَّذِي أَنْشَأَهَا അവയെ നിർമിച്ചവൻ أَوَّلَ مَرَّةٍ ഒന്നാം പ്രാവശ്യം وَهُوَ അവനാകട്ടെ بِكُلِّ خَلْقٍ എല്ലാ സൃഷ്ടിയെപ്പറ്റിയും عَلِيمٌ അറിയുന്നവനാണ് 《80》 الَّذِي جَعَلَ ഉണ്ടാക്കിയവൻ لَكُمْ നിങ്ങൾക്ക് مِنَ الشَّجَرِ മരത്തിൽനിന്ന് الأَخْضَرِ പച്ചയായ نَارًا തീ فَإِذَا أَنْتُمْ എന്നിട്ട് നിങ്ങളതാ مِنْهُ അതിൽ നിന്ന്, അതിനാൽ تُوقِدُونَ തീ കത്തിക്കുന്നു

---

സ്വന്തം ഉത്ഭവത്തെക്കുറിച്ചുപോലും വിസ്മരിച്ചുകൊണ്ട് 'ആരാണ് ഈ എല്ലുകളെല്ലാം ജീർണിച്ചു തുരുമ്പലായശേഷം വീണ്ടും ജീവിപ്പിക്കുക' എന്ന് ചോദിക്കുന്ന മനുഷ്യൻ എന്തൊരു ധാർഷ്ട്യമാണ് കാണിക്കുന്നത്?! അവനെ നിസ്സാരമായ ഇന്ദ്രിയബീജത്തിൽനിന്ന് സൃഷ്ടിച്ചു ഈ നിലയിലെത്തിച്ച അല്ലാഹുവിന്റെ പ്രത്യക്ഷ എതിരാളിയല്ലയോ അവൻ?! അവൻ– സഹസൃഷ്ടികളോട് താരതമ്യം ചെയ്തുകൊണ്ട്– അല്ലാഹുവിന് നൽകുന്ന ഉപമ എത്രമേൽ ചീത്തയാണ്?! ആലോചിച്ചുനോക്കുക! ഈ ചോദ്യത്തിനുള്ള മറുപടി വളരെ വ്യക്തമാണ്. അവയെ ആദ്യത്തെ പ്രാവശ്യം ജീവിപ്പിച്ചതാരോ അവൻതന്നെ രണ്ടാമതും ജീവിപ്പിക്കും.' ഒന്നാമതായി സൃഷ്ടിക്കുവാൻ കഴിഞ്ഞ അവന് രണ്ടാമതുണ്ടാക്കുവാൻ കൂടുതൽ എളുപ്പമായിരിക്കുമല്ലോ. മർക്കടമുഷ്ടിയില്ലാത്തവർക്ക് ഈ മറുപടിയെ നേരിടുവാൻ സാധ്യമല്ല തന്നെ.

മരണപ്പെട്ടശേഷം ശരീരാംശങ്ങളിൽ വരുന്ന മാറ്റങ്ങൾ, പരിണാമങ്ങൾ, മണ്ണിലും മറ്റും ലയിച്ചുപോകുന്ന ഭാഗങ്ങൾ, അവയെ രണ്ടാമത് ശേഖരിക്കുന്നവിധം, ശേഖരിച്ച് വീണ്ടും ജീവൻ നൽകുന്നത് എന്നിങ്ങനെയുള്ള കാര്യമെല്ലാം അല്ലാഹുവിന് അറിയും. ശുദ്ധശൂന്യതയിൽനിന്ന് അഖിലാണ്ഡത്തെ സൃഷ്ടിച്ച അവന്നുണ്ടോ ഇതെല്ലാം അജ്ഞാതമാകുന്നു?! അതെ, അവൻ എല്ലാവിധ സൃഷ്ടിയെക്കുറിച്ചും അറിവുള്ളവനാകുന്നു. (وَهُوَ بِكُلِّ خَلْقٍ عَلِيمٌ) ഒരു ഉദാഹരണത്തിൽനിന്ന് ഇത് മനസ്സിലാക്കാം: തീയിന്റെ ഗുണങ്ങളാണല്ലോ ചൂടും, കരിക്കലും. ഇവയുടെ വിപരീതഗുണങ്ങളാണ് വെള്ളത്തിനുള്ളത്. എന്നിരിക്കെ, ജലാംശം നിറഞ്ഞ പച്ച മരങ്ങളിൽനിന്ന് അവൻ തീ ഉൽപാദിപ്പിക്കുന്നു. ഇതിലേറെ ആശ്ചര്യകരമല്ല, ജീർണിച്ചശേഷം മനുഷ്യനെ രണ്ടാമതും ജീവിപ്പിക്കൽ.

പച്ചമരത്തിൽനിന്ന് തീ ഉൽപാദിപ്പിക്കുന്നതിന് വ്യത്യസ്തങ്ങളായ ഉദാഹരണങ്ങൾ കാണുവാൻ കഴിയും. എല്ലാ പച്ചമരങ്ങളും ഉണങ്ങിക്കഴിഞ്ഞാൽ അതിൽ തീ കത്തിക്കുവാൻ സാധിക്കുന്നു. തീക്കല്ലും, ലോഹവും ഉരസി തീയുണ്ടാക്കൽ പരിചയപ്പെടുന്നതിനുമുമ്പ് ചില പ്രത്യേക മരച്ചുള്ളികൾ തമ്മിൽ ഉരസി തീയുണ്ടാക്കുക മുൻകാലത്ത് ഹിജാസിൽ പതിവുണ്ടായിരുന്നു. അതിനായി അറബികൾ കൂടുതൽ ഉപയോഗപ്പെടുത്തിയിരുന്ന രണ്ട് മരങ്ങളാണ് 'മറഖും, അഫാറും' (المرخ ، والعفار). ഓട, മുള മുതലായ ചില മരങ്ങൾ തമ്മിൽ ഉരസി തീയെടുക്കുന്ന സമ്പ്രദായം ഇന്നും മലവാസികൾക്കിടയിൽ നടപ്പുള്ളതാണ്. നീർപച്ചയുള്ള മരത്തിൽ വൈദ്യുതപ്രവാഹം ഏൽക്കുമ്പോൾ തീയുണ്ടാകുന്നു. അതേസമയത്ത് ഉണങ്ങിയ മരത്തിൽ ഏൽക്കുമ്പോൾ ഉണ്ടാകുന്നുമില്ല. കൂടാതെ, ജലാംശം കലർന്നതും, നീരായതുമായ പല വസ്തുക്കളിലും വേഗം തീ ബാധിക്കാറുള്ളതും, ചില അംഗാരാമ്ലപദാർത്ഥങ്ങൾ വെള്ളം തട്ടുമ്പോൾ തീ പിടിക്കുന്നതും കാണാം. പരസ്പരവിരുദ്ധങ്ങളായ രണ്ട് വസ്തുക്കൾ തമ്മിൽ സ്പർശിക്കുമ്പോഴുണ്ടാകുന്ന ആ തീ അതുവരെ എവിടെയായിരുന്നുവെന്നും, തീ പൊലിഞ്ഞുപോകുമ്പോൾ അതെവിടെ പോകുന്നുവെന്നും ആലോചിച്ചുനോക്കുക!

أَوَلَيْسَ ٱلَّذِى خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ بِقَـٰدِرٍ عَلَىٰٓ أَن يَخْلُقَ مِثْلَهُم ۚ

**《81》 ആകാശങ്ങളെയും, ഭൂമിയെയും സൃഷ്ടിച്ചിട്ടുള്ളവൻ, അവരെപ്പോലെയുള്ളതിനെ സൃഷ്ടിക്കുവാനും കഴിവുള്ളവനല്ലയോ?!**

بَلَىٰ وَهُوَ ٱلْخَلَّـٰقُ ٱلْعَلِيمُ ﴿٨١﴾

**അല്ലാതെ! (കഴിവുള്ളവൻതന്നെ). അവൻ തന്നെയാണ് സർവ്വജ്ഞനായ മഹാസ്രഷ്ടാവ്.**

إِنَّمَآ أَمْرُهُۥٓ إِذَآ أَرَادَ شَيْـًٔا أَن يَقُولَ لَهُۥ كُن فَيَكُونُ ﴿٨٢﴾

**《82》 നിശ്ചയമായും അവന്റെ കാര്യം, അവൻ ഒരു വസ്തു (അഥവാ കാര്യം) ഉദ്ദേശിച്ചാൽ, അതിനെക്കുറിച്ച് 'ഉണ്ടാവുക' എന്ന് പറയുകയേ വേണ്ടൂ- അപ്പോഴത് ഉണ്ടാകുന്നതാണ്.**

---

《81》 أَوَلَيْسَ الَّذِي യാതൊരുവനല്ലേ خَلَقَ السَّمَاوَاتِ ആകാശങ്ങളെ സൃഷ്ടിച്ച وَالأَرْضَ ഭൂമിയെയും بِقَادِرٍ കഴിവുള്ളവൻ عَلَىٰ أَنْ يَخْلُقَ താൻ സൃഷ്ടിക്കുവാൻ مِثْلَهُمْ അവരെപ്പോലുള്ളതിനെ بَلَىٰ അല്ലാതെ, (അതെ) وَهُوَ അവനത്രെ, അവൻതന്നെ الْخَلَّاقُ മഹാസ്രഷ്ടാവും (വലിയ സ്രഷ്ടാവ്) الْعَلِيمُ സർവ്വജ്ഞനായ 《82》 إِنَّمَا أَمْرُهُ നിശ്ചയമായും അവന്റെ കാര്യം إِذَا أَرَادَ അവൻ ഉദ്ദേശിച്ചാൽ شَيْئًا ഒരു കാര്യം (വസ്തു) أَنْ يَقُولَ അവൻ പറയുക മാത്രമാണ് لَهُ അതിനെക്കുറിച്ച് كُنْ ഉണ്ടാകുക എന്ന് فَيَكُونُ അപ്പോഴത് ഉണ്ടാകും

പല ഉദാഹരണങ്ങളും ദൃഷ്ടാന്തങ്ങളും വഴി, പുനരുത്ഥാന നിഷേധികളുടെ വാദത്തെ ഖണ്ഡിച്ചശേഷം, അതിനെക്കാളെല്ലാം ഉപരിയായ മറ്റൊരു യാഥാർത്ഥ്യം– യാഥാർത്ഥ്യങ്ങളിൽ വെച്ച് ഏറ്റവും മഹത്തായ യാഥാർത്ഥ്യം– എടുത്തുകാട്ടിക്കൊണ്ട് ആ വാദത്തിന്റെ അങ്ങേഅറ്റത്തെ മൗഢ്യതയും, നികൃഷ്ടതയും അല്ലാഹു സ്ഥാപിക്കുന്നു. ഈ അഖിലാണ്ഡത്തിന്റെ മുഴുവനും സ്രഷ്ടാവും നിയന്താവുമാണവൻ. ഏതൊരുകാര്യവും– അതെത്ര വമ്പിച്ചതാവട്ടെ– ഉണ്ടാവണമെന്ന് അവൻ ഉദ്ദേശിക്കുമ്പോഴേക്കും അത് അസ്തിത്വം കൊള്ളുന്നു. അപ്പോൾ, നിസ്സാരനായ മനുഷ്യനെപ്പോലുള്ളവരെ ഒന്നാമത് ജീവിപ്പിക്കുവാനോ രണ്ടാമത് ജീവിപ്പിക്കുവാനോ അവന് സാധിക്കുകയില്ലെന്ന് കരുതുന്നവനെക്കാൾ വിഡ്ഢിയും, നികൃഷ്ടനും മറ്റാരാണ്?!

فَسُبْحَـٰنَ ٱلَّذِى بِيَدِهِۦ مَلَكُوتُ كُلِّ شَىْءٍ وَإِلَيْهِ تُرْجَعُونَ ﴿٨٣﴾

**﴾83﴿ അപ്പോൾ, എല്ലാ വസ്തുവിന്റെയും, രാജാധിപത്യം യാതൊരുവന്റെ കൈവശമാണോ അവൻ, മഹാപരിശുദ്ധനത്രെ! അവങ്കലേക്കുതന്നെ, നിങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.**

---

﴾83﴿ فَسُبْحَانَ الَّذِي അപ്പോൾ യാതൊരുവൻ മഹാ പരിശുദ്ധൻ, യാതൊരുവന്ന് കീർത്തനം بِيَدِهِ അവന്റെ കയ്വശമാണ് مَلَكُوتُ രാജാധികാരം, രാജാധിപത്യം كُلِّ شَيْءٍ എല്ലാ വസ്തുവിന്റെയും وَإِلَيْهِ അവങ്കലേക്കുതന്നെ تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു

---

ഈ സൂറത്തിൽ ഇതുവരെയുള്ള സൂക്തങ്ങളിൽ പ്രതിപാദിച്ച തത്വങ്ങളുടെ രത്നസാരമാണ് ഈ ചെറിയ സമാപന സൂക്തം ഉൾക്കൊള്ളുന്നത്. അതെ, എല്ലാ വസ്തുക്കളുടെയും ഉടമസ്ഥതയും, കൈകാര്യകർത്തൃത്വവും അല്ലാഹുവിന്നുള്ളതാണ്; അവിശ്വാസികളും നിഷേധികളും ജൽപിക്കുന്ന എല്ലാ ജൽപനങ്ങളടക്കമുള്ള സകലവിധ പോരായ്മയിൽ നിന്നും അവൻ എത്രയോ പരിശുദ്ധനാണ്; എല്ലാവരും അവങ്കലേക്ക് തിരിച്ചു ചെല്ലുകയും അവന്റെ രക്ഷാശിക്ഷകൾക്ക് വിധേയരാകുകയും ചെയ്യും. ഈ മൂന്ന് യാഥാർത്ഥ്യങ്ങളിലുള്ള ബോധവും വിശ്വാസവുമാണ് മനുഷ്യനെ അങ്ങേഅറ്റം ഉത്തമനും ഉൽകൃഷ്ടനുമാക്കുന്നത്. അവയിലുള്ള അവിശ്വാസവും ബോധമില്ലായ്മയുമാണ് അവനെ ഇങ്ങേഅറ്റം അധമനും നികൃഷ്ടനുമാക്കുന്നതും.

രണ്ടുമൂന്ന് ദശവത്സരങ്ങൾക്ക് മുമ്പത്തെ ശാസ്ത്രീയാഭിപ്രായമനുസരിച്ച് ഈ അഖിലാണ്ഡത്തിന്റെ ഏകദേശ വിസ്തൃതി ഇപ്രകാരം കണക്കാക്കപ്പെട്ടിരിക്കുന്നു: ഒരു മിടിയിട (സെക്കന്റ്) കൊണ്ട് 1, 86,000 നാഴിക വേഗതയിൽ സഞ്ചരിക്കുന്ന പ്രകാശം, അതിന്റെ ഒരു വശത്തുനിന്ന് മറുവശത്തേക്ക് മദ്ധ്യബിന്ദുവിലൂടെ നേർക്കുനേരെ എത്തിച്ചേരുവാൻ പത്തുകോടികൊല്ലം വേണ്ടിവരും. ഈ കണക്ക് കൃത്യവും ശരിയുമാണെന്ന് പറഞ്ഞുകൂടാ. മനുഷ്യന്റെ നിരീക്ഷണ കഴിവുകൾ എത്ര സമർത്ഥമായിരുന്നാലും ശരി, അവന്റെ ഗോളാന്തരയാത്രകൾ എത്ര വിജയകരമായിത്തീർന്നാലും ശരി അഖിലാണ്ഡത്തിന്റെ സൂക്ഷ്മമായ കണക്കും കയ്യും അവന്ന് കണ്ടുപിടിക്കുവാൻ കഴിയുമെന്ന് വിചാരിക്കാൻ സാധ്യമല്ല. ഒരു കാലത്ത് മനുഷ്യൻ അവയെല്ലാം ചുറ്റി സഞ്ചരിക്കുമെന്ന് ഊഹിക്കുവാനും സാധ്യമല്ല. മേൽകണ്ട കണക്ക് ഏറെക്കുറെ ശരിയാണെന്ന് വെക്കുക: എന്നാൽ തന്നെയും, അതിലടങ്ങുന്ന വാനങ്ങൾ, അവയിലെ കോടാനുകോടി നക്ഷത്രങ്ങൾ, നിര

വധി സൗരയൂഥങ്ങൾ, ഓരോന്നിന്റെയും ഉപഗ്രഹങ്ങൾ ആദിയായവയും, ഭൂമി, അതിലെ സമുദ്രങ്ങൾ, പർവ്വതങ്ങൾ ആദിയായവയും, മലക്കുകൾ, മനുഷ്യർ തുടങ്ങിയ ജീവികളും, നമുക്ക് കാണുവാനോ കേൾക്കുവാനോ ഊഹിക്കുവാനോ കഴിയാത്ത മറ്റെല്ലാ വസ്തുക്കളും അടങ്ങുന്ന ലോകാലോകമൊട്ടുക്കും ഈവിധം സൃഷ്ടിച്ച് ഓരോന്നിനും അതതിന്റെ ക്രമവും വ്യവസ്ഥയും നല്കി നിയന്ത്രിച്ച് നിലനിറുത്തിപ്പോരുന്ന രാജാധിരാജന്റെ രാജാധിപത്യം, ഹാ! എത്ര മഹനീയം!! എത്ര വിസ്തൃതം!!! فَسُبْحَانَ الَّذِي بِيَدِهِ مَلَكُوتُ كُلِّ شَيْءٍ وَإِلَيْهِ تُرْجَعُونَ

﴿والحمد لله اولا واخرا وله الفضل والمنة﴾

വ്യാഖ്യാനക്കുറിപ്പ്:

# ക്വബ്റിലെ സ്ഥിതിഗതികൾ

## (احوال القبر)

മനുഷ്യൻ ക്വബ്റിൽവെച്ച്– മരണപ്പെട്ടതിന് ശേഷം പുനരുത്ഥാനത്തിന് മുമ്പുള്ള കാലഘട്ടത്തിൽ– സുഖദുഃഖങ്ങളൊന്നും കൂടാതെ കേവലം തനി നിദ്രയിലായിരിക്കുക യല്ല ചെയ്യുന്നതെന്നും, നേരെമറിച്ച് നല്ലവനാണെങ്കിൽ അവന് സുഖസന്തോഷങ്ങളു ടെയും, ചീത്തപ്പെട്ടവനാണെങ്കിൽ അവന് ഭയദുഃഖങ്ങളുടെയും അനുഭവങ്ങൾ പലതും അനുഭവപ്പെട്ടുകൊണ്ടിരിക്കുമെന്നും ചില ക്വുർആൻ വാക്യങ്ങൾകൊണ്ടും, അനേകം ഹദീഥുകൾകൊണ്ടും സ്ഥിരപ്പെട്ടിട്ടുള്ളതാണ്. മുസ്‌ലിംകൾ പൊതുവിൽ അങ്ങനെ വിശ്വ സിക്കുകയും ചെയ്യുന്നു. ഭൗതികകാഴ്ചപ്പാടിന്നപ്പുറമുള്ള യാഥാർത്ഥ്യങ്ങളെക്കുറിച്ച് പ്രതി പാദിക്കുന്ന ക്വുർആൻ വാക്യങ്ങളെല്ലാം തങ്ങളുടെ യുക്തിവാദങ്ങൾക്കനുസരിച്ച് വ്യാഖ്യാനിക്കുകയും, പ്രസ്തുത വ്യാഖ്യാനത്തിന് നിരക്കാത്ത ഹദീഥുകളെല്ലാം പുറം തള്ളുകയും പതിവുള്ളവർക്ക് മാത്രമേ– മുസ്‌ലിംകളുടെ കൂട്ടത്തിൽ– ഇതിൽ ഭിന്നാഭി പ്രായമുള്ളൂ. ഈ വിഷയകമായി ക്വുർആനിലും ഹദീഥിലും വന്നിട്ടുള്ളതിന്റെ ചുരുക്കം എന്താണെന്നും, അതിൽ ബുദ്ധിക്കോ, ക്വുർആന്റെ മറ്റേതെങ്കിലും പ്രസ്താവനകൾക്കോ വിരുദ്ധമായി വല്ലതും ഉണ്ടോ എന്നും പരിശോധിക്കുകയാണ് ഈ കുറിപ്പിന്റെ ഉദ്ദേശ്യം. والله الموفق

കുറ്റവാളികളായ ആളുകൾ മരണവേളയിൽ, തങ്ങളെ ഐഹികജീവിതത്തിലേക്ക് ഒന്നുകൂടി മടക്കിത്തരേണമെന്ന് അപേക്ഷിക്കുമെന്നും, ആ അപേക്ഷ ഗൗനിക്കപ്പെടുക യില്ലെന്നും പ്രസ്താവിച്ചുകൊണ്ട് സൂ: മുഅ്മിനൂൻ 100–ാം വചനത്തിൽ അല്ലാഹു പറ യുന്നു: وَمِن وَرَآئِهِم بَرْزَخٌ إِلَىٰ يَوْمِ يُبْعَثُونَ (അവരുടെ അപ്പുറം അവർ ഉയിർത്തെഴു ന്നേൽപിക്കപ്പെടുന്ന ദിവസംവരേക്കും ഒരു 'ബർസഖ്'ഉണ്ട്.) തുടർന്നുകൊണ്ട് ക്വിയാമ ത്ത്നാളിൽ അവരുടെ നില എന്തായിരിക്കുമെന്നും പ്രസ്താവിക്കുന്നു. 'ബർസഖ്' (بَرْزَخٌ) എന്ന വാക്കിന് 'രണ്ട് വസ്തുക്കൾക്കിടയിലുണ്ടാകുന്ന മറ– അല്ലെങ്കിൽ– തടസ്സം' (الحاجز بين الشيئين) എന്നത്രെ ഭാഷാർത്ഥം. ഈ അർത്ഥം പരിഗണിച്ചുകൊണ്ടാണ് യവ നിക, കടലിടുക്ക്' മുതലായവക്ക് ആ വാക്ക് ഉപയോഗിക്കപ്പെടുന്നത്. ഇതേ അർത്ഥ ത്തിൽ തന്നെയാണ് സൂ: ഫുർക്വാനിൽ وَجَعَلَ بَيْنَهُمَا بَرْزَخًا (രണ്ട് സമുദ്രത്തിനുമിട യിൽ അവൻ ഒരു മറ ഏർപ്പെടുത്തിയിരിക്കുന്നു) എന്നും സൂ: റഹ്മാനിൽ بَيْنَهُمَا بَرْزَخٌ (രണ്ടിനുമിടയിൽ ഒരു മറയുണ്ട്) എന്നും പറഞ്ഞത്.

മരണത്തിനും കിയാമത്തുനാളിനും ഇടയ്ക്കുള്ള കാലത്തെ– മരണത്തോടുകൂടി അവസാനിക്കുന്ന ഐഹികജീവിതത്തിനും പുനരുത്ഥാനത്തോടുകൂടി ആരംഭിക്കുന്ന പാരത്രിക ജീവിതത്തിനും മധ്യെയുള്ള കാലഘട്ടത്തെ– ഉദ്ദേശിച്ചാണ് മേലുദ്ധരിച്ച ആയത്തിൽ ആ വാക്ക് ഉപയോഗിച്ചിരിക്കുന്നതെന്ന് സ്പഷ്ടമാകുന്നു. ആ വാക്കിന് പല മഹാൻമാരും നൽകിയിട്ടുള്ള നിർവ്വചനങ്ങൾ ഇമാം ഇബ്നു ജരീർ, ഇബ്നു കഥീർ (റ) മുതലായവർ അവരുടെ തഫ്സീറുകളിൽ ഉദ്ധരിച്ചുകാണാം. വാക്കുകളിൽ വ്യത്യാസം കാണുമെങ്കിലും ഉദ്ദേശ്യത്തിൽ പരസ്പരം യോജിക്കുന്ന ആ ഉദ്ധരണികളുടെ സാരം ഇതാണ്: 'ദുൻയാ'വിന്റെയും 'ആഖിറ'ത്തിന്റെയും ഇടക്കാലത്തെ മറയാണ് 'ബർസഖ്', അതായത്, ദുൻയാവിലെപ്പോലെ ഭക്ഷണപാനീയങ്ങളും മറ്റും കൂടാതെയും, ആഖിറത്തിലെപ്പോലെ കർമങ്ങളുടെ പ്രതിഫലം ലഭിച്ച് കഴിയാതെയും ഇരിക്കുന്ന അവസ്ഥ'. *(*)*

തഫ്സീർ ഗ്രന്ഥങ്ങളിൽ മാത്രമല്ല, പ്രധാന അറബി നിഘണ്ടുക്കളിലും 'ബർസഖി'നു ഈ അർത്ഥം കൽപിച്ചു കാണാം. 'ഖാമൂസി'ലെ വാചകം **البرزخ الحاجز بين الشيئين ومن وقت الموت الى القيمة ومن مات دخله** ('ബർസഖ്' എന്നാൽ, രണ്ട് വസ്തുക്കൾക്കിടയിലുള്ള മറയും, മരണസമയം മുതൽ കിയാമത്തുനാൾ വരെയുമാകുന്നു. ആർ മരണപ്പെട്ടുവോ അവൻ അതിൽ പ്രവേശിക്കുന്നു) എന്നാണ്. 'ലിസാനുൽ അറബി' (**لِسَانُ الْعَرَب**)ൽ ഇങ്ങനെയാണ്: **البرزخ ما بين الدنيا والاخرة قبل الحشر من وقت الموت الى البعث فمن مات فقد دخل البرزخ** *(**)* ('ബർസഖ്' എന്നാൽ, ഇഹലോകത്തിനും പരലോകത്തിനുമിടക്ക്– 'ഹശ്‌റി'ന്റെ മുമ്പ് *(***)*– മരണസമയം മുതൽ പുനരുത്ഥാനം വരെയുള്ള കാലമാകുന്നു. അപ്പോൾ ആർ മരിച്ചുവോ അവൻ ബർസഖിൽ പ്രവേശിച്ചു). പരലോകത്തിനും ഇഹലോകത്തിനും ഇടയ്ക്ക് രണ്ടിൽനിന്നും കേവലം വ്യത്യസ്തമായ ഒരു ലോകം സ്ഥിതിചെയ്യുന്നുണ്ടെന്ന് ഇതിൽ നിന്നെല്ലാം വ്യക്തമാകുന്നു. എനി, ഈ അദൃശ്യലോകത്തുവെച്ച് നടക്കുന്ന ചില സ്ഥിതികളെക്കുറിച്ച് മനസ്സിലാക്കാം:–

ഫിർഔന്റെയും അവന്റെ ആൾക്കാരെയും സമുദ്രത്തിൽ മുക്കിനശിപ്പിച്ചതിനെപ്പറ്റി പറഞ്ഞശേഷം, സൂറത്തുൽ മുഅ്മിൻ (ഗാഫിർ) 46 ൽ അല്ലാഹു പറയുന്നു: **النَّارُ يُعْرَضُونَ عَلَيْهَا غُدُوًّا وَعَشِيًّا** (അവർ രാവിലെയും വൈകുന്നേരവും നരകത്തിങ്കൽ പ്രദർശിപ്പിക്കപ്പെടുന്നു.) ഈ പ്രദർശിപ്പിക്കൽ കിയാമത്തുനാളിലെ സംഭവമായിട്ടല്ല പറഞ്ഞിരിക്കുന്നത്.കാരണം, അതേ ആയത്തിൽതന്നെ തുടർന്നുകൊണ്ട് ഇപ്രകാരം പറയുന്നു: 'അന്ത്യനാൾ, സംഭവിക്കുമ്പോൾ, ഫിർഔന്റെ ആൾക്കാരെ അതികഠിനമായ ശിക്ഷയിൽ പ്രവേശിപ്പിക്കുവിൻ എന്ന് കൽപനയുണ്ടാകും.' **وَيَوْمَ تَقُومُ السَّاعَةُ أَدْخِلُوا آلَ فِرْعَوْنَ أَشَدَّ الْعَذَابِ** അപ്പോൾ, സമുദ്രത്തിൽ മുങ്ങിനശിച്ചതിനുശേഷം കിയാമത്തുനാളിനുമുമ്പായി ഫിർഔന്റെ ആൾക്കാർക്ക് ചില പ്രത്യേക ശിക്ഷാനുഭവങ്ങൾ ഉണ്ടെന്നും, അത് അവരുടെ പ്രവർത്തനങ്ങളുടെ യഥാർത്ഥ പ്രതിഫലമാകുന്ന നരകശിക്ഷയല്ലെന്നും ഇതിൽനിന്ന് വ്യക്തമാണ്. ഈ വാസ്തവം നബിﷺ ഒരു ഹദീഥിൽ കൂടുതൽ വ്യക്ത

---

***(*) കബ്‌റുകളിൽവെച്ച് അനുഭവപ്പെടുന്ന സുഖദുഃഖങ്ങൾ ഒരു തരത്തിൽ കർമഫലം തന്നെയാണെങ്കിലും, കർമങ്ങളുടെ യഥാർത്ഥ ഫലമല്ല അവ. ഇതിനെപ്പറ്റി താഴെ വിവരിക്കുന്നുണ്ട്.***

***(**)*** **كما في مجلة الحج الجزء ٢ – السنة ٢٣ (٢٠ شعبان ٨٨ هـ)**

***(***) വിചാരണക്കായി ഒരുമിച്ചുകൂട്ടുന്നതിന്മുമ്പ്.***

മായി പ്രസ്താവിച്ചിരിക്കുന്നത് കാണുക:

നബിﷺ പ്രസ്താവിച്ചതായി ഇബ്നുഉമർ (റ) ഉദ്ധരിക്കുന്നു: 'നിങ്ങൾ ഒരാൾ മരണപ്പെട്ടാൽ, രാവിലെയും വൈകുന്നേരവും അവന്റെ ഇരിപ്പിടം– വാസസ്ഥലം– അവന് പ്രദർശിപ്പിക്കപ്പെടും. അവൻ സ്വർഗക്കാരനാണെങ്കിൽ സ്വർഗക്കാരിൽനിന്നും, അവൻ നരകക്കാരനാണെങ്കിൽ നരകക്കാരിൽനിന്നുമായിരിക്കും പ്രദർശിപ്പിക്കപ്പെടുക. 'ക്വിയാമത്തുനാളിൽ അല്ലാഹു നിന്നെ എഴുന്നേൽപിക്കുന്നതുവരേക്കും നിന്റെ ഇരിപ്പിടം ഇതാണ് എന്ന് അവനോട് പറയപ്പെടുകയും ചെയ്യും.' (ബു; മു.)

ക്വബ്റുകളിൽവെച്ച് അനുഭവപ്പെടുന്ന പല സ്ഥിതിഗതികളെക്കുറിച്ചും പ്രസ്താവിച്ചിട്ടുള്ള ധാരാളം ഹദീഥുകൾ ഉദ്ധരിക്കുവാനുണ്ട്. ഉദാഹരണത്തിനുമാത്രം ചിലത് ഇവിടെ ഉദ്ധരിക്കാം:

1) നബി ﷺ പറഞ്ഞതായി അനസ് (റ) ഉദ്ധരിക്കുന്നു: 'മനുഷ്യൻ ക്വബ്റിൽ വെക്കപ്പെടുകയും, അവന്റെ ആൾക്കാർ തിരിഞ്ഞുപോകുകയും ചെയ്താൽ– അവരുടെ ചെരുപ്പിന്റെ ശബ്ദം അവൻ കേൾക്കുന്നുണ്ടായിരിക്കും (അത് അടുത്ത സമയം) –അവന്റെ അടുക്കൽ രണ്ട് മലക്കുകൾ വരും. അവർ അവനെ ഇരുത്തി അവനോട് ചോദിക്കും: 'ഈ മനുഷ്യനെ– അതായത്, മുഹമ്മദിനെ– ക്കുറിച്ച് നീ എന്ത് പറഞ്ഞിരുന്നു?' അപ്പോൾ സത്യവിശ്വാസി പറയും: 'അദ്ദേഹം അല്ലാഹുവിന്റെ അടിയാനും റസൂലുമാണെന്ന് ഞാൻ സാക്ഷ്യപ്പെടുത്തുന്നു' അവനോട് പറയപ്പെടും: 'നരകത്തിൽ നിന്ന് നിനക്കുള്ള (നിനക്ക് ഉണ്ടാകുമായിരുന്ന) ഇരിപ്പിടത്തിലേക്ക് നോക്കൂ! ഇതാ, അല്ലാഹു നിനക്ക് അതിനുപകരം സ്വർഗത്തിൽനിന്ന് ഇരിപ്പിടം തന്നിരിക്കുന്നു.' അങ്ങനെ, അവൻ അത് രണ്ടും (സ്വർഗത്തിലെയും നരകത്തിലെയും ഇരിപ്പിടങ്ങൾ) കാണും. എന്നാൽ, കപടവിശ്വാസിയും അവിശ്വാസിയുമാകട്ടെ, അവനോട് ചോദിക്കപ്പെടും: 'നീ ഈ മനുഷ്യനെപ്പറ്റി എന്ത് പറഞ്ഞിരുന്നു?' അവൻ പറയും: 'എനിക്കറിഞ്ഞുകൂടാ! ആളുകൾ പറയുംപ്രകാരം ഞാനും പറഞ്ഞിരുന്നു.' അവനോട് പറയപ്പെടും: 'നീ അറിഞ്ഞതുമില്ല, പിൻപറ്റിയതുമില്ല.' അവൻ ഇരുമ്പിന്റെ ചുറ്റികകളാൽ അടിക്കപ്പെടും. അവൻ വമ്പിച്ച അട്ടഹാസം അട്ടഹസിക്കും ഇരുസമുദായങ്ങൾ (മനുഷ്യരും ജിന്നുകളും) അല്ലാത്തവരെല്ലാം അത് കേൾക്കുന്നതാണ്. (ബു; മു.)

(2, 3) നബിﷺ പറഞ്ഞതായി അബൂഹുറയ്റഃ (റ) പറയുന്നു: 'നിങ്ങളൊരാൾ (നമസ്കാരത്തിൽ) അവസാനത്തെ 'തശഹ്-ഹുദി'ൽ ('അത്തഹിയ്യാത്തി')ൽ നിന്ന് വിരമിച്ചാൽ, അവൻ നാല് കാര്യങ്ങളെക്കുറിച്ച് അല്ലാഹുവിനോട് രക്ഷ തേടിക്കൊള്ളട്ടെ; നരകശിക്ഷയിൽ നിന്നും, ക്വബ്ർ ശിക്ഷയിൽനിന്നും, ജീവിതത്തിന്റെയും മരണത്തിന്റെയും കുഴപ്പത്തിൽ നിന്നും, ദജ്ജാലിന്റെ കെടുതിയിൽ നിന്നും.' (മു.) നബിﷺ നമസ്കാരത്തിൽ اَللّٰهُمَّ اِنِى اَعُوذُبِكَ مِن عَذَابِ القَبرِ الخ (അല്ലാഹുവേ, നിന്നോട് ഞാൻ ക്വബ്റിലെ ശിക്ഷയിൽനിന്ന് രക്ഷതേടുന്നു) എന്ന് തുടങ്ങിയ പ്രാർത്ഥന ചെയ്യാറുണ്ടായിരുന്നതായി ആഇശഃ (റ) നിവേദനം ചെയ്യുന്നു. (ബു; മു.) ഇതനുസരിച്ചാണ് മുസ്ലിംകൾ ഈ ദുആ അത്തഹിയ്യാത്തിൽ നിത്യവും ചൊല്ലിവരുന്നതും. ***(*)*** ക്വബ്റുകളിൽ വെച്ച് സജ്ജനങ്ങൾക്ക് സുഖപ്രദമായ ചില അനുഭവങ്ങളും, ദുർജ്ജനങ്ങൾക്ക് ശിക്ഷാമയമായ ചില അനുഭവങ്ങളും ഉണ്ടാകുമെന്ന് ഇപ്പോൾ ക്വുർആൻകൊണ്ടും ഹദീഥുകൊണ്ടും ശരിക്കും വ്യക്തമായല്ലോ. വിശദീകരണത്തിന് ഇവിടെ ഉദ്ദേശിക്കുന്നില്ല.

---

***(*) എന്നാൽ, ക്വബ്റിലെ ശിക്ഷയെ നിഷേധിക്കുന്നവരിൽ ചിലർപോലും–***

ഓരോരുവനും ചെയ്ത കർമങ്ങളുടെ പ്രതിഫലം അനുഭവിക്കുന്നത് അവരവരുടെ വിചാരണ കഴിഞ്ഞശേഷം സ്വർഗത്തിലോ നരകത്തിലോ പ്രവേശിക്കുന്നതുമുതൽക്കാണല്ലോ. എന്നിരിക്കെ, ഖബ്റുകളിൽവെച്ച് ശിക്ഷ അനുഭവിക്കുന്നതിന്റെ ന്യായം എന്താണ്? എന്നിങ്ങനെ വല്ലവരും സംശയിച്ചേക്കാം. വാസ്തവത്തിൽ പരലോകത്തുവെച്ച് നൽകപ്പെടുന്ന രക്ഷാശിക്ഷകൾതന്നെയാണ് കർമങ്ങളുടെ യഥാർഥ പ്രതിഫലങ്ങൾ. അതിനുമുമ്പുണ്ടാകുന്ന സുഖദുഃഖങ്ങളെല്ലാം ഓരോരുത്തന്റെയും കർമങ്ങൾക്കനുസരിച്ച് അവരവരിൽ പ്രത്യക്ഷപ്പെടുന്ന ചില അനന്തരഫലങ്ങൾ മാത്രമാകുന്നു. ഒരു ഉദാഹരണം മൂലം ഇത് മനസ്സിലാക്കാം. ഒരു കൊലക്കേസിൽ പിടിക്കപ്പെട്ട പ്രതികുറ്റക്കാരനാണെന്ന് കോടതി വിധിച്ചശേഷമേ അവന് കൊലക്കുറ്റത്തിന് നിയമപ്രകാരമുള്ള യഥാർഥ പ്രതിഫലം അഥവാ ശിക്ഷ–നൽകപ്പെടാറുള്ളൂ. എങ്കിലും, പ്രഥമ വീക്ഷണത്തിൽ അവന്റെമേൽ കൊലക്കുറ്റം ചുമത്തപ്പെട്ടത് മുതൽ –അവൻ കുറ്റക്കാരനാണെന്നോ അല്ലെന്നോ കോടതി തീരുമാനിക്കുന്നതുവരെയുള്ള ഇടക്കാലത്ത്– അവൻ ഒരു കൊലയാളിയെപ്പോലെ ഗണിക്കപ്പെടുകയും, കുറ്റക്കാരനെന്ന നിലക്ക് അവനോട് പെരുമാറപ്പെടുകയും ചെയ്യുമല്ലോ. പ്രത്യക്ഷത്തിൽ അവനൊരു കൊലയാളിയാണെന്നതാണ് ഇതിന് കാരണം. എന്നാൽ, ഇവിടെ ഒരു വ്യത്യാസമുണ്ട്. ഒരു കൊലക്കുറ്റം ചുമത്തപ്പെട്ട ആൾ ഒരുപക്ഷേ നിരപരാധിയാണെന്നായിരിക്കും കോടതിയുടെ വിധി. അതോടുകൂടി അവൻ വിട്ടയക്കപ്പെടുകയും ചെയ്യും. മരണപ്പെട്ടവരുടെ കാര്യം അങ്ങനെയല്ല. യഥാർഥത്തിൽ കുറ്റവാളികൾക്ക് മാത്രമേ ശിക്ഷാപരമായ അനുഭവങ്ങൾ ഉണ്ടാവുകയുള്ളൂ. ഇങ്ങനെയുള്ളവരെക്കുറിച്ച് അല്ലാഹുവിന്റെ കോടതിയിൽ അവർ നിരപരാധികളായി തെളിയിക്കപ്പെടുമെന്നോ വിധിയുണ്ടാകുമെന്നോ പ്രതീക്ഷിക്കുവാനുമില്ല. അവിടെ എല്ലാ കാര്യവും യാഥാർഥ്യങ്ങളുടെ അടിസ്ഥാനത്തിൽ മാത്രമാണ് നടക്കുക. ഖബ്റുകളിൽവെച്ച് മാത്രമല്ല അതിനുമുമ്പുതന്നെ– മരണപ്പെടുന്ന അവസരത്തിലും, പിന്നീട് ഖബ്റുകളിൽനിന്ന് എഴുന്നേറ്റ് മഹ്ശറിലേക്ക് വരുമ്പോഴും, വിചാരണവേളയിലും, വിചാരണ കഴിഞ്ഞ് നരകത്തിലേക്ക് കൊണ്ടുപോകുമ്പോഴും– എല്ലാംതന്നെ വിവിധ തരത്തിലുള്ള കഷ്ടപ്പാടുകൾ കുറ്റവാളികൾ അനുഭവിക്കുന്നതാണെന്നും ഖുർആന്റെ പല പ്രസ്താവനകളിലും കാണാവുന്നതാണ്. (8 : 50; 32 : 12; 55 : 41; 20 : 102; 37 : 24; 41 : 31; 27 : 89 മുതലായവ) എന്നിരിക്കെ ഖബ്റിലെ അനുഭവത്തെ സംബന്ധിച്ച് മാത്രം ഈ സംശയത്തിന് അവകാശമില്ല.

ഖബ്റിലെ ശിക്ഷാനുഭവങ്ങളെ നിഷേധിക്കുന്നവർക്ക് അതിനുള്ള പ്രധാന ന്യായം ഇതാണ്: ഖബ്റുകൾ തുറന്നുനോക്കിയാൽ അവിടെ ശിക്ഷകളോ മറ്റുവല്ലതുമോ നടക്കുന്ന ലക്ഷണമൊന്നും കാണുന്നില്ല. ജഡമാണെങ്കിൽ നശിച്ചുപോകുന്നു. ആത്മാവും എങ്ങോ പോയിക്കഴിഞ്ഞിരിക്കുന്നു. പിന്നീട് ശിക്ഷയും മറ്റും അനുഭവിക്കുവാൻ അവിടെ ആരാണുള്ളത്?! ആ ന്യായം കേൾക്കുമ്പോൾ ചില സാധാരണക്കാരും സംശയത്തിന് വിധേയരാകും. ബാഹ്യലോകവും യാഥാർഥ്യലോകവും തമ്മിലും, ഭൗതിലോകവും ആത്മീയലോകവും തമ്മിലും ഉള്ള വ്യത്യാസത്തെപ്പറ്റി അൽപമെങ്കിലും ആലോചിക്കുന്നപക്ഷം, യാതൊരു സംശയത്തിനും അവകാശമില്ല. മരണവേളയിൽ കുറ്റവാളികളുടെ അടുക്കൽ മലക്കുകൾ വന്ന് നിങ്ങളുടെ ആത്മാക്കളെ പുറത്താക്കുവിൻ എന്ന് പറയുമെന്നും, അവരുടെ മുഖത്തും, പിൻപുറത്തും അടിക്കുമെന്നും മറ്റും അല്ലാഹു പറയുന്നു. (6: 93; 8: 50 മുതലായവ നോക്കുക.) കുറ്റവാളികൾ തങ്ങളെ ഒന്നുകൂടി ഐഹികജീവിതത്തിലേക്ക് മടക്കിക്കൊടുക്കുവാൻ മരണവേള

◀◀ ***അറിഞ്ഞോ അറിയാതെയോ–നമസ്കാരത്തിൽ ഈ ദുആ ചെയ്യുന്നതും, ചിലർ നമസ്കാരത്തിന്റെ രൂപം വിവരിക്കുന്ന കൂട്ടത്തിൽ ഈ ദുആയും ഉൾപ്പെടുത്തുന്നതും കാണുമ്പോൾ ആശ്ചര്യം തോന്നുന്നു.***

യിൽ അപേക്ഷിക്കുമെന്നും പറയുന്നു. (23 : 99 ഉം മറ്റും കാണുക) മരണം നമ്മുടെ മുന്നിൽ വെച്ച് തന്നെ സംഭവിക്കുകയും കുറെക്കാലം ആ ജഡം നാം കണ്ണുതെറ്റാതെ നോക്കിക്കൊണ്ടിരിക്കുകയും ചെയ്താലും ഇതെല്ലാം നമുക്ക് കാണുവാൻ കഴിയുമോ? ഖുർആനിൽ കേവലം ഉപമകളും അലങ്കാരപ്രയോഗങ്ങളുമാക്കിക്കൊണ്ട് ദുർവ്യാഖ്യാനം ചെയ്യാൻ ആരെങ്കിലും മുതിരുന്നപക്ഷം അയാൾ യഥാർത്ഥത്തിൽ ഖുർആനിൽ വിശ്വസിക്കുന്നില്ലെന്നേ പറയുവാനുള്ളൂ. ഖുർആനിൽ വിശ്വസിക്കാത്തവരെക്കുറിച്ച് ഇവിടെ നാം സംസാരിക്കുന്നുമില്ല.

ഖബ്റിലെ അനുഭവങ്ങളെക്കുറിച്ച് മാത്രമല്ല, നമ്മുടെ അനുമാനങ്ങൾക്കും ഈ ഐഹികലോകത്തെ സാധാരണ നടപടി ക്രമങ്ങൾക്കും എതിരായി ഖുർആനിലും, ഹദീഥിലും വന്നിട്ടുള്ള പല കാര്യങ്ങളെക്കുറിച്ചും വളരെ ഗഹനങ്ങളായ ചർച്ചകൾ നടത്തുകയും വിവരിക്കുകയും ചെയ്തിട്ടുള്ള രണ്ട് പണ്ഡിതവര്യൻമാരാണ് ഇമാം ഗസ്സാലി (റ)യും, അല്ലാമാ ശാഹ് വലിയ്യുല്ലാഹിദ്ദഹ്‌ലവിയും (റ). ഈ രണ്ട് മഹാൻമാരും കേവലം മതപണ്ഡിതൻമാർ മാത്രമല്ല, ദാർശനിക പ്രമുഖൻമാർ കൂടിയാണ്. ഇവരുടെ ചില പ്രസ്താവനകൾ ഇവിടെ ഉദ്ധരിക്കുന്നത്– ഖബ്റിലെ അനുഭവങ്ങളെക്കുറിച്ച് മാത്രമല്ല– അതുപോലെ നമുക്ക് യാഥാർത്ഥ്യം ഗ്രഹിക്കുവാൻ പ്രയാസമുള്ള മറ്റ് പലതിനെക്കുറിച്ചും മനസ്സിലാക്കുവാൻ വളരെ പ്രയോജനകരമായിരിക്കും.' ഇസ്‌ലാം ശരീഅത്തിന്റെ യുക്തിരഹസ്യങ്ങൾ' (اسرار الشريعة) എന്ന വിഷയത്തിൽ രചിക്കപ്പെട്ട ഒരു നിസ്തുല മഹൽ ഗ്രന്ഥമത്രെ ശാഹ് വലിയ്യുല്ലാഹിയുടെ 'ഹുജ്ജത്തുല്ലാഹിൽ ബാലിഗഃ' (حُجَّة الله البَالِغَة) ഈ ഭൗതിക ലോകപ്രകൃതിക്കും, അതിലെ നടപടിക്രമങ്ങൾക്കും നിരക്കാത്ത പല യാഥാർത്ഥ്യങ്ങളും ഉൾക്കൊള്ളുന്ന ഒരു അഭൗതികലോകത്തെക്കുറിച്ച് ഖുർആനിലും, ഹദീഥിലും വന്നിട്ടുള്ള പല തെളിവുകളും, ഉദാഹരണങ്ങളും ചൂണ്ടിക്കാട്ടിക്കൊണ്ട് സംസാരിക്കുന്ന മദ്ധ്യേ അതിൽ അദ്ദേഹം ചെയ്തിട്ടുള്ള സ്വൽപം ദീർഘമായ ഒരു പ്രസ്താവനയുടെ ചുരുക്കം താഴെ ചേർക്കാം. ഈ വിഷയത്തിൽ ഇമാം ഗസ്സാലി (റ)യുടെ വാചകങ്ങളും അതിലദ്ദേഹം ഉദ്ധരിച്ചിട്ടുണ്ട്. അതുകൊണ്ട് ഈ രണ്ട് മഹാൻമാരുടെയും അഭിപ്രായം നമുക്ക് ഒന്നിച്ച് കാണുവാൻ സാധിക്കും.

മർയം (അ)ന്റെ അടുക്കൽ മനുഷ്യരൂപത്തിൽ മലക്ക് ചെന്നത്, ഖബ്റിൽവെച്ച് മലക്കുകൾ ചോദ്യം ചെയ്യുന്നത്, മരണപ്പെട്ടവർ അട്ടഹസിക്കുന്നത്, അവനെ പാമ്പ് കൊത്തുന്നത്, നബിﷺയുടെ അടുക്കൽ മലക്ക് വന്നുപോകുമ്പോൾ സ്വഹാബികൾക്ക് അത് കാണാൻ കഴിയാത്തത്, നബിﷺയുടെ 'ഇസ്റാഉ്' എന്ന രാവുയാത്രയിലെ ചില സംഭവങ്ങൾ, നമസ്കാരം, മുതലായ കർമങ്ങൾ അല്ലാഹുവിന്റെ മുമ്പിൽ ചെല്ലുന്നത് എന്നിങ്ങനെ ഖുർആനിലും ഹദീഥിലും കാണപ്പെടുന്ന പലതിനെയും ചൂണ്ടിക്കാട്ടിക്കൊണ്ട് അദ്ദേഹം പറയുകയാണ്:– 'ഇങ്ങനെയുള്ള വിഷയങ്ങളിൽ ചിന്തിച്ചുനോക്കുന്നവർ മൂന്നിൽ ഒരു തരക്കാരായിരിക്കും:

1) ഒന്നുകിൽ അവയുടെ ബാഹ്യമായ സ്വഭാവത്തിൽ തന്നെ നേർക്കുനേരെ സമ്മതിക്കുക. അപ്പോൾ, നാം മേൽപറഞ്ഞ തരത്തിലുള്ള ഒരു ലോകം ഉണ്ടെന്ന് സമ്മതിക്കേണ്ടിവരും. ഹദീഥ് പണ്ഡിതൻമാരുടെ ചട്ടം അതാണ്. ഇതിനെപ്പറ്റി സുയൂത്വി (റ) ഉണർത്തിയിട്ടുണ്ട്. ഇതാണ് ഞാൻ പറയുന്നതും, ഞാൻ അഭിപ്രായപ്പെടുന്നതും.

2) അല്ലെങ്കിൽ, വെളിയിൽ അവയ്ക്ക് യാഥാർത്ഥ്യമൊന്നും ഇല്ലെങ്കിലും അവ അനുഭവപ്പെടുന്നതിന്റെ അനുഭവത്തിലും കാഴ്ചയിലും അങ്ങനെ രൂപാന്തരപ്പെട്ട് കാണുക

യാണെന്ന് *(*)*വെക്കുക. يَوْمَ تَأْتِي السَّمَاءُ بِدُخَانٍ مُّبِينٍ (ആകാശം ഒരു വ്യക്തമായ പുകയും കൊണ്ടുവരുന്ന ദിവസം) എന്ന് അല്ലാഹു (സൂ: ദുഖാനിൽ) പ്രസ്താവിച്ചതിനെപ്പറ്റി ഇബ്നു മസ്ഊദ് (റ) പറയുന്നത് ഇതുപോലെയാണ്. അറബികൾക്ക് ഒരു ക്ഷാമം പിടി പെട്ടപ്പോൾ വിശപ്പ് നിമിത്തം ആകാശത്തേക്ക് നോക്കുമ്പോൾ അവർക്ക് പുക മൂടിയ തായി തോന്നിയിരുന്നുവെന്നാണ് അദ്ദേഹം പറയുന്നത്.

3) അതുമല്ലെങ്കിൽ, ചില വസ്തുക്കളെ മനസ്സിലാക്കിക്കൊടുക്കുവാൻ വേണ്ടി ഉപമാ രൂപത്തിൽ പറയപ്പെട്ടതാണ് അവ എന്ന് വെക്കുക. ഈ മൂന്നാമത്തെ നിലപാട് കൊണ്ട് തൃപ്തി അടയുന്നവരെ സത്യത്തിന്റെ പക്ഷക്കാരായി ഞാൻ വിചാരിക്കുന്നില്ല.' *(**)*

അദ്ദേഹം തുടരുന്നു: 'ഇമാംഗസ്സാലി (റ) ഖബ്റിലെ ശിക്ഷയുടെ കാര്യത്തിൽ മേൽപ റഞ്ഞ മൂന്ന് നിലപാടുകളെ വിവരിച്ചിട്ടുണ്ട്. അദ്ദേഹം പറയുന്നു: ഇങ്ങനെയുള്ള ഹദീഥു കൾക്ക് ശരിയായ ബാഹ്യസാരങ്ങളും ഗൂഢമായ അന്തസാരങ്ങളും ഉണ്ട്. ഉൾക്കാഴ്ചയുള്ള വർക്ക് അവ വ്യക്തങ്ങളായിരിക്കും. അവയുടെ യാഥാർത്ഥ്യങ്ങൾ മനസ്സിലാകാത്തവർക്ക് അവ യുടെ ബാഹ്യസാരങ്ങളെ നിഷേധിക്കുവാൻ പാടില്ല. പക്ഷേ, സത്യവിശ്വാസത്തിന്റെ ഏറ്റവും കുറഞ്ഞ പടി അവ സമ്മതിക്കലും, സത്യമെന്ന് വിശ്വസിക്കലുമാകുന്നു. 'അവിശ്വാസിയായ മനുഷ്യനെ അവന്റെ ഖബ്റിൽവെച്ച് നാം കുറേക്കാലം വീക്ഷിച്ചുകൊണ്ടിരുന്നാലും നാം ഒന്നും കാണുകയില്ലല്ലോ. എന്നിരിക്കെ, പിന്നെയെങ്ങനെയാണത് സത്യമെന്ന് വെക്കുക' എന്ന് വല്ലവരും പറഞ്ഞേക്കുന്നപക്ഷം, നീ അറിഞ്ഞുകൊള്ളുക: ഇത് സത്യമാണെന്ന് സ്വീകരിക്കുന്നതിൽ നിനക്ക് മൂന്ന് നിലപാടുകൾ ഉണ്ടായിരിക്കാവുന്നതാണ്:-

'ഒന്നാമത്തേത്- അതാണ് കൂടുതൽ വ്യക്തവും, ശരിയും, രക്ഷയുമായിട്ടുള്ളത്- അവ യെല്ലാം യഥാർത്ഥം തന്നെയാണെന്ന് നീ വിശ്വസിക്കുകയാകുന്നു. (ഖബ്റിൽവെച്ച്) മരി ച്ചവനെ പാമ്പുകൊത്തുന്നു; പക്ഷേ ഈ കണ്ണ് അത് കാണാൻ പറ്റിയതല്ല; അതെല്ലാം അദൃശ്യ ലോകവുമായി ബന്ധപ്പെട്ടതാണ് എന്ന് വെക്കുക. ജിബ്രീൽ (അ) വന്നിരുന്നുവെ ന്നും, അദ്ദേഹത്തെ നബിﷺ കണ്ടിരുന്നുവെന്നും സ്വഹാബികൾ വിശ്വസിച്ചിരുന്നുവല്ലോ, അതിൽ നിനക്ക് വിശ്വാസമില്ലെങ്കിൽ, ആദ്യമായി നീ മലക്കുകളിലും വഹ്‌യിലും വിശ്വസിച്ചു കൊണ്ട് നിന്റെ ഈമാന്റെ മൗലികവശം ശരിപ്പെടുത്തുകയാണ് വേണ്ടത്. അതല്ല, നീയത് വിശ്വസിക്കുകയും, സമുദായത്തിന് കാണാൻ കഴിയാത്തത് നബിﷺക്ക് കാണാമെന്ന് വെക്കു കയാണ് ചെയ്യുന്നതെങ്കിൽ, എന്തുകൊണ്ട് മരിച്ചവരിലും അങ്ങനെ പാടില്ല?! മലക്കുകൾ മനുഷ്യരോടും, മറ്റ് ജീവികളോടും സാമ്യമില്ലാത്തതുപോലെത്തന്നെ, ഖബ്റുകളിൽവെച്ച് മരിച്ചവരെ കടിക്കുന്ന പാമ്പും, തേളും ഈ ലോകത്തുള്ള പാമ്പും തേളുമായി സാമ്യമില്ല. അത് മറ്റൊരു വർഗത്തിൽപ്പെട്ടതും, (ഈ ബാഹ്യേന്ദ്രിയങ്ങളല്ലാത്ത) മറ്റൊരു ഗ്രഹണശ ക്തികൊണ്ട് അറിയേണ്ടതുമാകുന്നു.'

'രണ്ടാമത്തേത്, ഉറങ്ങുന്നവന്റെ സ്ഥിതി ഓർക്കുകയാണ്. സ്വപ്നത്തിൽ പാമ്പ് കടിക്കുന്ന തായി അവൻ കാണുന്നു. വേദനയനുഭവിക്കുന്നു. ചിലപ്പോൾ ഉറക്കെ ശബ്ദമുണ്ടാക്കുക യും, വിയർക്കുകയും, എഴുന്നേൽക്കുകയും ചെയ്യും. നീയാണെങ്കിൽ, അവൻ ശാന്തമായി ഉറ ങ്ങുന്നതായേ കാണുന്നുള്ളൂ. പാമ്പിനെയൊ മറ്റോ നീ കാണുന്നില്ല. എങ്കിലും ഉറങ്ങുന്ന

***(*) സ്വപ്നത്തിലും, രോഗംകൊണ്ടോ മറ്റോ ഉണ്ടാകുന്ന അബോധാവസ്ഥയിലും കാണുന്ന അനുഭവങ്ങൾ ഏതാണ്ട് ഈ തരത്തിൽപെട്ടതാണ്. കണ്ണാടി, സിനിമ, ടെലി വിഷൻ മുതലായവയിലെ ദൃശ്യങ്ങളും വേണമെങ്കിൽ ഉദാഹരണമായെടുക്കാം.***

***(**) ഈ മൂന്നിലും പെടാത്തവർ തനി നിഷേധികളുമായിരിക്കും.***

വൻ അത് കാണുകയും, വേദനയും ശിക്ഷയും അനുഭവിക്കുകയും ചെയ്യുന്നു. അപ്പോൾ കാഴ്ചയിലുള്ള പാമ്പും മായയിലുള്ള പാമ്പും തമ്മിൽ അവനെ സംബന്ധിച്ചിടത്തോളം വ്യത്യാസമില്ലല്ലോ.'

'മൂന്നാമത്തേത് ഇതാണ്: വാസ്തവത്തിൽ പാമ്പിന്റെ ദേഹമല്ല നിന്നെ ഉപദ്രവിക്കുന്നത്. അതിന്റെ വിഷവുമല്ല. വിഷംനിമിത്തം നിന്നിലുണ്ടാകുന്ന ചില മാറ്റങ്ങളാണ് നിനക്ക് ഉപദ്രവമായിത്തീരുന്നത്. അപ്പോൾ വിഷം തീണ്ടാതെത്തന്നെ അതേ മാറ്റങ്ങൾ നിനക്ക് അനുഭവപ്പെട്ടാലും പാമ്പിനെകൊണ്ടുണ്ടാകുന്ന ഉപദ്രവവും ശിക്ഷയും നിനക്ക് അനുഭവപ്പെടുമല്ലോ. ഇങ്ങനെയുള്ള ശിക്ഷകളെപ്പറ്റി പറയുമ്പോൾ, അതിന് സാധാരണ കാരണമാകാറുള്ള സംഗതികളോട് ബന്ധിപ്പിച്ച് പറഞ്ഞതല്ലാതെ അതിനെ നിർവ്വചിക്കുക സാധ്യമല്ല. ഒരു കാരണത്താൽ സിദ്ധിക്കാറുള്ള സുഖാനുഭവം ആ കാരണം സിദ്ധിച്ചാലും അതിനെ ആ കാരണത്തോട് ബന്ധപ്പെടുത്തിയേ പറയുവാൻ സാധിക്കുകയുള്ളൂ. കാരണമല്ല അവിടെ ഉദ്ദേശ്യം. അതുകൊണ്ട് സിദ്ധിക്കുന്ന ഫലമാണ്. ഇങ്ങനെയുള്ള ചില വിഷമാവസ്ഥകൾ മരണപ്പെട്ടവന് അനുഭവപ്പെടുകയും, പാമ്പ് കൂടാതെത്തന്നെ പാമ്പ് കടിക്കുന്നതുപോലെയുള്ള വേദന അവന് ഉണ്ടാക്കുകയും ചെയ്യുന്നു.' [ഉദ്ധരണി അവസാനിച്ചു]

ഇമാംഗസ്സാലി (റ) പാമ്പിനെപ്പറ്റി പറഞ്ഞത് ഒരു ഉദാഹരണം മാത്രമാകുന്നു. പാമ്പ് പോലെത്തന്നെ ഭയാനകമായ മറ്റ് പല വസ്തുക്കളെയും സ്വപ്നത്തിൽ കാണാറുള്ളത്. ഉറങ്ങുന്നവൻ, ഉണർച്ചയിൽ അവയെ കണ്ടാലുള്ളതുപോലെത്തന്നെ വിഷമിക്കുകയും ചെയ്യുന്നു. നേരെമറിച്ച് ആനന്ദകരമായ സ്വപ്നങ്ങളും, ഉറങ്ങുന്നവനിൽ അവ നിമിത്തം പ്രത്യക്ഷപ്പെടുന്ന ചില പ്രകടനങ്ങളും നമുക്ക് സുപരിചിതമാണല്ലോ. ഉറങ്ങിക്കിടക്കുമ്പോൾ പെട്ടെന്ന് പരിഭ്രമത്തോടെ എഴുന്നേറ്റ് തലയണയോ, കയ്യിൽകിട്ടിയ മറ്റ് സാധനമോ എടുത്ത് 'പാമ്പ്! പാമ്പ്!' എന്ന് ഉച്ചത്തിൽ ശബ്ദിച്ചുകൊണ്ട് അവിടവിടെ അടിക്കുകയും, പിന്നീട് പാമ്പിനെ അടിച്ചുകൊന്നുവെന്ന ഭാവേന വീണ്ടും പോയി കിടക്കുകയും ചെയ്തിരുന്ന ഒരു സ്നേഹിതനെ നമുക്ക് നേരിൽ പരിചയമുണ്ട്. ഉറക്കത്തിലല്ലാതെത്തന്നെ, ഏതെങ്കിലും ചില രോഗങ്ങൾ കാരണമായി ചിലർക്ക് ആശ്ചര്യകരമോ, സന്തോഷകരമോ ആയ ചില അനുഭവങ്ങളെക്കുറിച്ച് ഓർമയുള്ളവരും ഇല്ലാത്തവരും ഉണ്ടാകാറുണ്ട്. നമ്മുടെ ബാഹ്യേന്ദ്രിയങ്ങൾക്കതീതമായി എന്തൊക്കെയോ ചില യാഥാർത്ഥ്യങ്ങൾ നടമാടിക്കൊണ്ടിരിക്കുന്നുവെന്നും, നമ്മുടെ അറിവിനപ്പുറം പലതും സംഭവിക്കാൻ സാധ്യതയുണ്ടെന്നും ഇതിൽ നിന്നൊക്കെ സത്യാമ്പേഷികൾക്ക് മനസ്സിലാക്കാം. എന്നല്ലാതെ, തർക്ക ശാസ്ത്രത്തിന്റെയോ, ഭൗതിക ശാസ്ത്രങ്ങളുടെയോ അടിസ്ഥാനത്തിൽ നിർവ്വചിക്കപ്പെടാവുന്നതല്ല ഇത്തരം സംഗതികൾ.

എനി, ഖബ്റിലെ അനുഭവങ്ങളെ നിഷേധിക്കുന്നവൻ, തങ്ങൾക്കനുകൂലമായി ക്വുർആനിൽനിന്ന് ചൂണ്ടിക്കാട്ടാറുള്ള ഒന്നുരണ്ട് തെളിവുകളെക്കുറിച്ചാണ് രണ്ട് വാക്ക് പറയുവാനുള്ളത്. രണ്ടും പരലോകത്തുവെച്ച് അവിശ്വാസികൾ പറയുന്ന ചില വാക്കുകളെ അടിസ്ഥാനപ്പെടുത്തിയാണ്താനും.

1) സൂ: യാസീനിലെ 52-ാം വചനത്തിൽ, പുനരുത്ഥാനസമയത്ത് അവിശ്വാസികൾ പറയുന്നതായി അല്ലാഹു ഉദ്ധരിച്ച വാക്യമാണ് يَا وَيْلَنَا مَنْ بَعَثَنَا مِن مَّرْقَدِنَا (ഞങ്ങളുടെ നാശമേ! ആരാണ് ഞങ്ങൾ ഉറങ്ങുന്നിടത്തുനിന്ന് ഞങ്ങളെ എഴുന്നേൽപിച്ചത്?!) എന്നത്രെ അത്. മരണപ്പെട്ടവർ പുനരുത്ഥാനദിവസംവരെ സുഖമോ ദുഃഖമോ ഒന്നും അറിയാതെ ഉറങ്ങിക്കിടക്കുകയായിരിക്കുമെന്നും, അതിനാൽ ഖബ്റുകളിൽ 'തല്ലും കുത്തും' (ശി

ക്ഷാനുഭവങ്ങൾ) ഉണ്ടാകുമെന്ന് പറയുന്നത് ശരിയല്ലെന്നും അവർ പരിഹാസപൂർവ്വം പറയാറുണ്ട്. മേലുദ്ധരിച്ചതുപോലുള്ള ക്വുർആൻ വചനങ്ങളുടെനേരെ മൗനം അവലം ബിക്കുകയും, ഹദീഥുകളെ അവഗണിച്ച് പുറംതള്ളുകയുമാണവർ ചെയ്യുന്നത്. യഥാർത്ഥ ത്തിൽ അവർ ഉറക്കിലായിരുന്നാൽപോലും, പാപികൾക്ക് 'തല്ലും കുത്തും' മറ്റ് പലതും അനുഭവപ്പെടാമെന്നും, സൽക്കർമികളായുള്ളവർക്ക് സുഖകരമായ അനുഭവങ്ങളും ഉണ്ടാ കുമെന്നും മേൽവിവരിച്ചതിൽ നിന്ന് വ്യക്തമായല്ലോ. വാസ്തവത്തിൽ മരണത്തോടു കൂടി ഈ ലോകവുമായുള്ള ബന്ധം മുറിഞ്ഞുപോകുകയും, അതിൽനിന്ന് വ്യത്യസ്ത മായതും, ഇവിടെ നടപ്പില്ലാത്ത പലതും നടക്കുന്ന ഒരു ലോകമാണത്. 'ഞങ്ങൾ ഉറങ്ങു ന്നിടം' مَرْقَدِنَا എന്ന് അവിശ്വാസികൾ പറയുവാനുള്ള കാരണവും, ആ വാക്കിന്റെ ശരി യായ ഉദ്ദേശ്യവും നാം യഥാസ്ഥാനത്തുവെച്ച് വിവരിച്ചിട്ടുണ്ട്. ഇവിടെ അത് ആവർത്തി ക്കുന്നില്ല.

2) പുനരുത്ഥാനദിവസത്തിലെ അത്യധികമായ ഭയവും, പരിഭ്രമവും നിമിത്തം അതി നുമുമ്പ് തങ്ങൾ ഏറെക്കാലം കഴിഞ്ഞുകൂടിയിട്ടുണ്ടെന്ന് അവിശ്വാസികൾക്ക് പറയുവാൻ സാധി ക്കുകയില്ലെന്ന് കാണിക്കുന്ന ആയത്തുകളാണ്. (സു: മുഅ്മിനൂർ 112, 113 പോലെയുള്ള ആയ ത്തുകൾ.) അവർക്ക് അതറിയാതിരിക്കാൻ കാരണം അവർ മരണം മുതൽ അതുവരെ ഉറങ്ങി ക്കിടക്കുകയായിരുന്നതുകൊണ്ടാണെന്ന് ഇവർ പറയുന്നു. ഇവരുടെ ഈ വാദം തീരെ വാസ്തവവിരുദ്ധമാണെന്നും, ആ ആയത്തുകളുടെ യഥാർത്ഥത്തിലുള്ള ഉദ്ദേശ്യം എന്താ ണെന്നും സൂ: മുഅ്മിനൂനിന് ശേഷമുള്ള രണ്ടാം വ്യാഖ്യാനക്കുറിപ്പിലും നാം കാര്യകാര ണസഹിതം വിവരിച്ചിരിക്കുന്നു. അതുകൊണ്ട് ഇവിടെ അതിനെപ്പറ്റിയും കൂടുതലൊന്നും പറയേണ്ടതില്ല. നബിﷺ നമസ്കാരങ്ങളിൽ ദുആ ചെയ്യാറുണ്ടായിരുന്നതുപോലെ- നമ്മോടും അങ്ങനെ ചെയ്യാൻ അവിടുന്ന് ഉപദേശിച്ചിട്ടുമുണ്ട്- നാമും ദുആ ചെയ്യുക:

اللّهم انى اعوذ بك من عذاب القبر ومن عذاب النار ومن فتنة المحيا والمماتومن فتنة المسيح الدجال (അല്ലാഹുവേ, കബ്റിലെ ശിക്ഷയിൽ നിന്നും, നരകത്തിന്റെ ശിക്ഷയിൽനി ന്നും, ജീവിതത്തിലെയും മരണത്തിലെയും കുഴപ്പത്തിൽനിന്നും കള്ളവാദിയും സഞ്ചാ രിയുമായ ദജ്ജാലിന്റെ കുഴപ്പത്തിൽനിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു.

سورة الصّافّات

# 37. സൂറതു സ്സ്വാഫ്ഫാത്ത്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 182 - വിഭാഗം (റുകൂഉ്) 5

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

പരമ കാരുണികനും, കരുണാ നിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ,

وَٱلصَّٰٓفَّٰتِ صَفّٗا ﴿١﴾

《1》 അണികെട്ടി നിരന്നുനിൽക്കുന്നവ തന്നെയാണ (സത്യം)!

فَٱلزَّٰجِرَٰتِ زَجۡرٗا ﴿٢﴾

《2》 പിന്നെ, കർശനമായി തടയുന്നവ (അഥവാ ഓട്ടിവിടുന്നവ)തന്നെയാണ (സത്യം)!

فَٱلتَّٰلِيَٰتِ ذِكۡرًا ﴿٣﴾

《3》 പിന്നെ, കീർത്തനം ഘോഷിക്കുന്നവ തന്നെയാണ(സത്യം)!

إِنَّ إِلَٰهَكُمۡ لَوَٰحِدٞ ﴿٤﴾

《4》 നിശ്ചയമായും നിങ്ങളുടെ ഇലാഹ് [ആരാധ്യൻ] ഒരുവൻതന്നെ.

رَّبُّ ٱلسَّمَٰوَٰتِ وَٱلۡأَرۡضِ وَمَا بَيۡنَهُمَا وَرَبُّ ٱلۡمَشَٰرِقِ ﴿٥﴾

《5》 ആകാശങ്ങളുടെയും, ഭൂമിയുടെയും, അവയുടെ ഇടയിലുള്ളതിന്റെയും രക്ഷിതാവും, ഉദയസ്ഥാനങ്ങളുടെ രക്ഷിതാവുമായുള്ളവനാണ് (അവൻ)

---

《1》 وَالصَّافَّاتِ അണിനിരന്നവ (അണികെട്ടിനിൽക്കുന്ന സംഘങ്ങൾ) തന്നെയാണ (സത്യം) صَفًّا അണിയായി 《2》 فَالزَّاجِرَاتِ പിന്നെ തടയുന്നവ (ശബ്ദമിട്ട് തടുക്കുന്ന

വ, ഓടിക്കുന്നവ) തന്നെയാണ് زَجْرًا ഒരു (കർശനമായ) തടയൽ ﴾3﴿ فَالتَّالِيَاتِ പിന്നെ പാരായണം ചെയ്യുന്നവ (ഘോഷിക്കുന്നവ) തന്നെയാണ് ذِكْرًا കീർത്തനം (വേദ)പ്രമാണം ﴾4﴿ إِنَّ إِلَٰهَكُمْ നിശ്ചയമായും നിങ്ങളുടെ ഇലാഹ് لَوَاحِدٌ ഏകൻ (ഒരുവൻ) തന്നെ ﴾5﴿ رَبُّ السَّمَاوَاتِ അകാശങ്ങളുടെ രക്ഷിതാവ് وَالْأَرْضِ ഭൂമിയുടെയും وَمَا بَيْنَهُمَا അവ രണ്ടിനുമിടയിലുള്ളതിന്റെയും وَرَبُّ الْمَشَارِقِ ഉദയസ്ഥാനങ്ങളുടെ രക്ഷിതാവും.

---

അല്ലാഹുവിന്റെ ആരാധനയിലും, സ്തുതികീർത്തനങ്ങളിലും മുഴുകിക്കൊണ്ട് അണിയണിയായി നിൽക്കുന്ന മലക്കുകളാണ് وَالصَّافَّاتِ صَفًّا (അണികെട്ടി നിരന്നുനിൽക്കുന്നവ) എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം. ഭൂരിപക്ഷം ഖുർആൻ വ്യാഖ്യാതാക്കളുടെയും അഭിപ്രായം ഇതാണ്. ഇബ്നു മസ്ഊദ് (റ), ഇബ്നുഅബ്ബാസ് (റ) എന്നിവരും, മസ്റൂക്വ്, സഈദുബ്നു ജുബൈർ, ഇക്രിമഃ ; മുജാഹിദ്, സുദ്ദി, ഖത്താദഃ ; റബീഉ് (റ) മുതലായവരും അങ്ങിനെയാണ് പറഞ്ഞിട്ടുള്ളതെന്ന് ഇബ്നു കഥീർ (റ) പ്രസ്താവിച്ചിരിക്കുന്നു. ജാബിറുബ്നു സംറഃ (റ) ഇപ്രകാരം നിവേദനം ചെയ്തിട്ടുണ്ട്: നബിﷺ പറഞ്ഞു: മലക്കുകൾ അവരുടെ റബ്ബിന്റെ അടുക്കൽ അണികെട്ടുന്നതുപോലെ നിങ്ങൾക്ക് അണികെട്ടിക്കൂടേ?! ഞങ്ങൾ സ്വഹാബികൾ – ചോദിച്ചു : എങ്ങിനെയാണ് മലക്കുകൾ റബ്ബിന്റെ അടുക്കൽ അണികെട്ടുക ? തിരുമേനി പറഞ്ഞു : അവർ മുമ്പിലുള്ള അണികൾ പൂർത്തിയാക്കും അണികളിൽ അവർ അന്യോന്യം ചേർന്നു നിൽക്കുകയും ചെയ്യും (മു; ദാ; ന; ജ;) ഈ ഹദീഥും, ഈ സൂറത്തിലെ 144–166 എന്നീ വചനങ്ങളും മേപ്പടി അഭിപ്രായത്തിലേക്ക് വെളിച്ചം നൽകുന്നുണ്ട്. الله اعلم

പൈശാചിക ദുഷ്പ്രേരണകളിൽ നിന്നും മറ്റും തടഞ്ഞ് മനുഷ്യർക്ക് സൽബോധം ഉളവാക്കുന്നതിനുള്ള ആത്മീയ പ്രവർത്തനങ്ങൾ *(*)* നടത്തുന്നവരോ, അല്ലെങ്കിൽ അല്ലാഹുവിന്റെ കൽപനയനുസരിച്ച് മേഘങ്ങളെ അങ്ങോട്ടുമിങ്ങോട്ടും തെളിച്ചും തടുത്തും നിയന്ത്രിക്കുന്നവരോ ആയ മലക്കുകളാണ് الزَّاجِرَاتِ زَجْرًا (കർശനമായി തടയുന്നവ). അല്ലാഹുവിന്റെ സന്ദേശങ്ങൾ നബിമാർക്ക് എത്തിച്ച് പാരായണം ചെയ്തു കൊടുക്കുക, അവന്റെ കീർത്തനങ്ങൾ ഘോഷിക്കുക മുതലായവ നടത്തുന്ന മലക്കുകളാണ് التَّالِيَاتِ ذِكْرًا (കീർത്തനം ഘോഷിക്കുന്നവർ–അഥവാ പാരായണം ചെയ്യുന്നവർ) മിക്ക മുഫസ്സിറുകളും സ്വീകരിച്ചിട്ടുള്ള വ്യാഖ്യാനമാണിത്.

ഈ മൂന്ന് വിശേഷണങ്ങളും മനുഷ്യരെ ഉദ്ദേശിച്ചാണെന്നത്രെ മുഫസ്സിറുകളിൽ മറ്റൊരു വിഭാഗത്തിന്റെ അഭിപ്രായം. അപ്പോൾ, ഒന്നാമത്തെ വിഭാഗം (الصَّافَّاتِ) നമസ്കാരങ്ങളിലോ, അല്ലെങ്കിൽ ജിഹാദിലോ (ധർമയുദ്ധത്തിലോ) അണിനിരന്നവരും, രണ്ടാമത്തെ വിഭാഗം (الزَّاجِرَاتِ) സദുപദേശം ചെയ്തും മറ്റും ജനങ്ങളെ ദുഷ്ക്കർമങ്ങളിൽനിന്ന് തടയുന്നവരും, അല്ലെങ്കിൽ ധർമയുദ്ധത്തിൽ കുതിര മുതലായവയെ നിയന്ത്രിക്കുന്നവരും, മൂന്നാമത്തെത് (التَّالِيَاتِ) വിശുദ്ധഖുർആൻ പാരായണവും, തസ്ബീഹ് മുതലായ ദൈവകീർത്തനങ്ങളും നടത്തുവരും ആയിരിക്കും ഉദ്ദേശ്യം. വേറെയും ചില

---

***(*) മലക്കുകൾക്ക് ഇങ്ങിനെയുള്ള കാര്യങ്ങളിൽ ചില പങ്കുകളുണ്ടെന്ന് സൂ: ഫാത്വിറിൽവെച്ച് നാം കണ്ടതാണ്;***

അഭിപ്രായങ്ങൾ കാണാം. മൂന്നു വിശേഷണങ്ങൾകൊണ്ടും വിശേഷിപ്പിക്കപ്പെട്ടവർ ആരാണെന്ന് വ്യക്തമാക്കപ്പെട്ടിട്ടില്ലാത്തത്കൊണ്ടും, ഓരോ വിശേഷണവും അർത്ഥവ്യാപ്തിയുള്ള വാക്കുകളായതുകൊണ്ടുമാണ് ഇവിടെയും, ഇതുപോലെ താഴെ സൂറത്തുകളിലെ ചില സത്യവാചകങ്ങളിലും വ്യത്യസ്തമായ അഭിപ്രായങ്ങൾ ഉണ്ടാകുവാൻ കാരണം. والله اعلم

അല്ലാഹുവിന്റെ നാമങ്ങളാൽ മാത്രമേ നമുക്ക് സത്യം ചെയ്തുകൂടൂ. അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം അവൻ ഇഷ്ടപ്പെടുന്ന ഏതുകൊണ്ടും അവന് സത്യം ചെയ്യാവുന്നതാണ്. മലക്കുകൾ, സൂര്യൻ, ചന്ദ്രൻ, രാത്രി, പകൽ, കാലം ഇങ്ങിനെ പലതിന്റെയും പേരിലും ക്വുർആനിൽ സത്യങ്ങൾ കാണാം. ഒരു പ്രകാരത്തിലല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ നമ്മുടെ ചിന്തയും ശ്രദ്ധയും തട്ടി ഉണർത്തുന്നവയായിരിക്കും അവ. സത്യം ചെയ്തുകൊണ്ട് പ്രസ്താവിക്കുന്ന കാര്യത്തിന്റെ ദൃഢതയും, ഗൗരവവും വെളിപ്പെടുത്തുകയാണ് സത്യങ്ങൾകൊണ്ടുദ്ദേശിക്കുന്നത്. മൂന്ന് വിഭാഗം ആത്മാക്കളുടെ പേരിൽ -അത് മനുഷ്യരാകട്ടെ, മലക്കുകളാകട്ടെ-സത്യം ചെയ്തുകൊണ്ട് തൗഹീദിനെ (ഏകദൈവ വിശ്വാസത്തെ)യാണ് അല്ലാഹു ഇവിടെ ദൃഢപ്പെടുത്തിയിരിക്കുന്നത്.

ആകാശങ്ങളുടെയും, ഭൂമിയുടെയും, അവയുടെ ഇടയിലുള്ളതിന്റെയും റബ്ബ് എന്ന് ആദ്യം മൊത്തത്തിൽ പറഞ്ഞ ശേഷം, ഉദയസ്ഥാനങ്ങളുടെ റബ്ബും (وَرَبُّ ٱلۡمَشَارِقِ) എന്ന് പ്രത്യേകം എടുത്തുപറഞ്ഞത് ശ്രദ്ധാർഹമാകുന്നു. മഹത്തായ ഒരു നിത്യദൃഷ്ടാന്തത്തെയാണത് കുറിക്കുന്നത്. സൂര്യോദയസ്ഥാനം ദിനംപ്രതി മാറിക്കൊണ്ടിരിക്കും. സൂര്യന്റേതുമാത്രമല്ല, ചന്ദ്രൻ, ശുക്രൻ മുതലായവയുടെ ഉദയസ്ഥാനങ്ങളും മാറിമാറിക്കൊണ്ടിരിക്കും. ഉദയസ്ഥാനങ്ങളുടെമാറ്റം അനുസരിച്ച് അസ്തമയസ്ഥാനങ്ങളിലും മാറ്റം ഉണ്ടാകുമല്ലോ. അതുകൊണ്ടാണ് സൂ: മആരിജിൽ ഉദയസ്ഥാനങ്ങളുടെയും, അസ്തമയസ്ഥാനങ്ങളുടെയും റബ്ബ് (رَبِّ ٱلۡمَشَارِقِ وَٱلۡمَغَارِبِ) എന്നും പറഞ്ഞിരിക്കുന്നത്. അതെല്ലാം കൈകാര്യം ചെയ്യുന്ന അല്ലാഹുവിന്റെ മഹാ ശക്തിയെയും മഹാനുഗ്രഹത്തെയും ഓർമപ്പെടുത്തുകയാണ് ഇതുകൊണ്ടുദ്ദേശ്യം.

إِنَّا زَيَّنَّا ٱلسَّمَآءَ ٱلدُّنۡيَا بِزِينَةٍ ٱلۡكَوَاكِبِ ﴿٦﴾

**﴾6﴿ നിശ്ചയമായും (ഭൂമിയോട്) ഏറ്റവും അടുത്ത ആകാശത്തെ നക്ഷത്രങ്ങളാകുന്ന അലങ്കാരംകൊണ്ട് നാം അലങ്കരിച്ചിരിക്കുന്നു :-**

وَحِفۡظًا مِّن كُلِّ شَيۡطَٰنٍ مَّارِدٍ ﴿٧﴾

**﴾7﴿ മുരട്ടുശീലക്കാരായ എല്ലാ പിശാചിൽ നിന്നും കാവലായും (ആക്കിയിരിക്കുന്നു) :-**

لَّا يَسَّمَّعُونَ إِلَى ٱلۡمَلَإِ ٱلۡأَعۡلَىٰ

**﴾8﴿ (അതിനാൽ) മലഉൽ-അഅ്ലായിലേക്ക് [ഉന്നത സമൂഹത്തിലേക്ക്] അവർ ചെവികൊടുത്തു കേൾക്കയില്ല.**

| | |
|---|---|
| وَيُقْذَفُونَ مِن كُلِّ جَانِبٍ ﴿٨﴾ | എല്ലാ ഭാഗത്തുനിന്നും അവർ എറിയപ്പെടുകയും ചെയ്യും; |
| دُحُورًا ۖ وَلَهُمْ عَذَابٌ وَاصِبٌ ﴿٩﴾ | **《9》 -തുരത്തിവിടുവാനായിട്ട്. (കൂടാതെ) നിരന്തരമായ ഒരു ശിക്ഷയും അവർക്കുണ്ട്:** |
| إِلَّا مَنْ خَطِفَ ٱلْخَطْفَةَ فَأَتْبَعَهُۥ شِهَابٌ ثَاقِبٌ ﴿١٠﴾ | **《10》 പക്ഷേ, ആരെങ്കിലും (ഒരു) തട്ടിയെടുക്കൽ തട്ടിയെടുത്താൽ, തുളച്ചുചെല്ലുന്ന ഒരു തീജ്വാല ഉടനെ അവനെ പിൻതുടരുന്നതാണ്.** |

《6》 إِنَّا زَيَّنَّا നിശ്ചയമായും നാം അലങ്കരിച്ചിരിക്കുന്നു, ഭംഗിയാക്കി السَّمَاءَ الدُّنْيَا അടുത്ത ആകാശത്തെ بِزِينَةٍ ഒരലങ്കാരംകൊണ്ട് الْكَوَاكِبِ നക്ഷത്രങ്ങളാകുന്ന 《7》 وَحِفْظًا കാവലായിട്ടും, കാവലിന്നും مِنْ كُلِّ شَيْطَانٍ എല്ലാ പിശാചിൽ നിന്നും مَارِدٍ മുരട്ടു ശീലനായ, പോക്കിരി (ധിക്കാരി)യായ 《8》 لَا يَسَّمَّعُونَ അവർ ചെവികൊടുക്കുക (കേൾക്കാൻ ശ്രമിക്കുക)യില്ല إِلَى الْمَلَإِ الْأَعْلَىٰ മലഉൽഅഅ്‌ലായി(ഉന്നത സമൂഹത്തി)ലേക്ക് 《9》 وَيُقْذَفُونَ അവർ എറിയപ്പെടുകയും ചെയ്യും مِنْ كُلِّ جَانِبٍ എല്ലാ ഭാഗത്തുനിന്നും دُحُورًا തുരത്തി(ആട്ടി)വിടുന്നതിന് وَلَهُمْ അവർക്കുണ്ട് عَذَابٌ وَاصِبٌ നിരന്തര (നീണ്ടു നിൽക്കുന്ന)ശിക്ഷ 《10》 إِلَّا مَنْ പക്ഷേ, ആരെങ്കിലും, ഒരുവനൊഴികെ خَطِفَ الْخَطْفَةَ അവൻ (ഒരു)തട്ടിയെടുക്കൽ തട്ടിയെടുത്തു فَأَتْبَعَهُ എന്നാലവനെ പിന്തുടരും شِهَابٌ തീജ്വാല, ഉൽക്ക ثَاقِبٌ തുളച്ചു ചെല്ലുന്ന (ശക്തിയേറിയ)

ആകാശങ്ങൾ ഏഴെണ്ണമുണ്ടെന്നും, അവയിൽ ഭൂമിയോട് ഏറ്റവും അടുത്ത ആകാശത്തെ നക്ഷത്രങ്ങളാൽ അലങ്കരിച്ചിരിക്കുന്നുവെന്നും ക്വുർആനിൽ ഒന്നിലധികം സ്ഥലത്ത് പ്രസ്താവിച്ചിരിക്കുന്നു. സൂറത്തുൽ മുഅ്മിനൂൻ 17-ാം വചനത്തിന്റെ വ്യാഖ്യാനത്തിലും മറ്റും നാം ഇതിനെക്കുറിച്ച് വിവരിച്ചിട്ടുണ്ട്. നക്ഷത്രങ്ങൾ മൂലം യാത്രകളിലും മറ്റും മനുഷ്യർക്ക് പല മാർഗദർശനങ്ങളും, അടയാളങ്ങളും ലഭിക്കുവാനുള്ളതിനെപ്പറ്റി സൂറത്തുന്നഹ്‌ലിൽ സൂചിപ്പിച്ചിട്ടുണ്ട് (وَبِالنَّجْمِ هُمْ يَهْتَدُونَ – النحل : ١٦) ഇവയ്ക്ക് പുറമെ നക്ഷത്രങ്ങൾ മുഖേനയുള്ള മറ്റൊരു പ്രയോജനമായി ക്വുർആൻ എടുത്തുപറഞ്ഞിട്ടുള്ളത് അവമൂലം പിശാചുക്കൾ ആട്ടിഓടിക്കപ്പെടുന്നു എന്നുള്ളതാകുന്നു. അതുകൊണ്ടാണ് ഖത്താദഃ(റ) ഇപ്രകാരം പ്രസ്താവിക്കുന്നത്: 'ഈ നക്ഷത്രങ്ങളെ മൂന്നു കാര്യങ്ങൾക്കായി അല്ലാഹു സൃഷ്ടിച്ചിരിക്കുന്നു; അവൻ അവയെ ആകാശത്തിന്ന് അലങ്കാരവും, പിശാചുക്കളെ എറിയുന്നതും, മാർഗദർശനം നൽകുന്ന അടയാളങ്ങളും ആക്കിയിരിക്കുന്നു. മറ്റു പ്രകാരത്തിൽ അവയെപ്പറ്റി ആരെങ്കിലും വ്യാഖ്യാനിക്കുന്ന പക്ഷം, അവൻ പിഴക്കുകയും തന്റെ ഓഹരി (ഭാഗ്യം) താൻ നഷ്ടപ്പെടുത്തുകയും, അറിയാത്ത വിഷയത്തിൽ സാഹസപ്പെടുകയുമാണ് ചെയ്യുക' (ബു.) പ്രശ്നക്കാരെയും ജോത്സ്യക്കാരെയും ഉന്നംവെച്ചുകൊണ്ടുള്ളതാണ് ഈ പ്രസ്താവന.

നക്ഷത്രങ്ങൾ മൂലം പിശാചുക്കളെ ആട്ടുന്നതിനെക്കുറിച്ച് ഇവിടെ എന്നപോലെ

സൂ: ഹിജ്ർ 17 ഉം 18 ഉം വചനങ്ങളിലും, സൂ: ജിന്ന് 8 ഉം 9 ഉം വചനങ്ങളിലും വ്യക്ത മായ ഭാഷയിൽ തന്നെ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. ഈ മൂന്നു സൂറത്തുകളിലും ഇത് സംബന്ധിച്ച് പറഞ്ഞിട്ടുള്ളതിന്റെ ചുരുക്കം ഇതാണ് :'മലഉൽ അഅ്ലായിൽ-മല ക്കുകളാകുന്ന ഉന്നത സമൂഹത്തിൽ-നിന്ന് വല്ലതും കട്ടുകേൾക്കുവാനായി ഉപായത്തിൽ ആകാശത്തിലേക്ക് ചെല്ലുന്ന മുരട്ടുശീലക്കാരായ പിശാചുക്കളെ എറിഞ്ഞാട്ടുവാനും, അവരിൽനിന്ന് ആകാശത്തെ സുരക്ഷിതമാക്കുവാനും, അല്ലാഹു നക്ഷത്രങ്ങളെ ഉപ യോഗപ്പെടുത്തുന്നു. പിശാചുക്കൾ വല്ല വാർത്തയും തഞ്ചത്തിൽ കട്ടുകേൾക്കുവാൻ ശ്രമിച്ചാൽ അവർക്ക് നാനാഭാഗത്ത്നിന്നും ഏറ് ബാധിക്കും. അതവരെ ആട്ടികളയും. അവർക്ക് ഇതിനുപുറമെ വമ്പിച്ച ശിക്ഷ-നരകശിക്ഷ-ഉണ്ടായിരിക്കും. ഒരു പക്ഷേ, ധിക്കാ രികളായ വല്ല പിശാചുക്കളും മലഉൽഅഅ്ലായിൽനിന്ന് എന്തെങ്കിലും ഒരു വാർത്ത തട്ടി എടുത്തു പോന്നാൽ തന്നെ, ഉടനെ തുളച്ചുചെല്ലുന്ന ശക്തിയേറിയ ഒരു ജ്വാല (ഉൽക്ക)അവനെ പിന്തുടർന്നു അവനെ നശിപ്പിക്കുകയും ചെയ്യും. ഇത്രയും സംഗതി കൾ ക്വുർആന്റെ പ്രസ്താവനകളിൽ നിന്ന് ആർക്കും സ്പഷ്ടമായി മനസ്സിലാക്കുവാൻ കഴിയും.

മലഉൽഅഅ്ലാ (الملأ الأعلى) എന്ന് പറഞ്ഞത് ആകാശലോകത്തുള്ള മലക്കുകളെ ക്കുറിച്ചാകുന്നു. ഭൂലോകത്തുള്ള ജിന്നുകളും മനുഷ്യരും അടങ്ങുന്ന സമൂഹത്തിന് മലഉൽ അസ്ഫൽ ( الْمَلَأُ الأَسْفَلْ ) എന്നും പറയപ്പെടും. മലക്കുകളിൽ തന്നെയുള്ള ഒരു പ്രത്യേക വിഭാഗമാണുദ്ദേശ്യമെന്നും ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്.നിരന്തരമായ ശിക്ഷ(عَذَابٌ وَاصِبٌ)എ ന്ന് പറഞ്ഞതു കൊണ്ടുദ്ദേശ്യം നരക ശിക്ഷയാണെന്ന് സൂ: മുൽക്ക് 56-ൽ നിന്നു മന സ്സിലാക്കാവുന്നതാണ്. شِهَابٌ എന്ന വാക്കിന് കൊള്ളിമീൻ, വീഴ്നക്ഷത്രം, ജ്യോതിസ്സ്, ബാണനക്ഷത്രം, കുന്തമുന, ചാട്ടുളി, തീനാളം, തീജ്വാല, ഉൽക്ക എന്നൊക്കെയാണ് വാക്കർത്ഥം. നക്ഷത്രത്തിൽ നിന്ന് പുറപ്പെടുന്ന ഒരു ജ്വാല എന്നല്ലാതെ, ഇവിടെ ആ വാക്കുകൊണ്ടുദ്ദേശ്യം എന്താണെന്ന് നമുക്ക് സൂക്ഷ്മമായി പറയുവാൻ വയ്യ. പിശാചു ക്കളെ എരിച്ചുകളയുമാറുള്ള അതിന്റെ ശക്തിയാണ് ثَاقِبْ (തുളച്ചുചെല്ലുന്ന) എന്ന വിശേ ഷണം കാണിക്കുന്നത്.

അല്ലാമാ സയ്യിദ് ക്വുത്വ്ബ് (റ) മുതലായ പല മഹാൻമാരും പറഞ്ഞതുപോലെ-പി ശാച് കട്ടുകേൾക്കാൻ ചെല്ലുന്നതെങ്ങിനെയാണ് ? വാർത്ത തട്ടിയെടുക്കുവാൻ എങ്ങിനെ സാധിക്കുന്നു? ഉൽക്കമൂലം എറിയപ്പെടുമെന്ന് പറഞ്ഞത് എപ്രകാരമായിരിക്കും? ഇതൊന്നും സൂക്ഷ്മമായി പറയുവാൻ നമുക്ക് സാധ്യമല്ല. അവയെല്ലാം നമ്മുടെ അറിവിനും കാഴ്ചക്കും അതീതമായ കാര്യങ്ങളത്രെ. അല്ലാഹു പറഞ്ഞുതന്നതും, റസൂൽവിവരിച്ചുതന്നതും മന സ്സിലാക്കുകയും, അതിൽ വിശ്വസിക്കുകയുമാണ് നമ്മുടെ കടമ. ബാഹ്യലോകത്തിന്റെ ബാഹ്യവശങ്ങളല്ലാതെ നമുക്ക് വല്ലതും അറിയാമോ?! ഉപരിലോകത്തേക്കുള്ള പ്രവേശനം തന്നെ തടയപ്പെടുകയും, കടുത്ത ശിക്ഷക്ക് വിധേയമാകുകയും ചെയ്യുന്ന പിശാച് അല്ലാ ഹുവിങ്കൽ എത്രമാത്രം ശപിക്കപ്പെട്ടവനാണെന്നും അവനെ ഉപദേശകനോ, ആരാധ്യനോ ആയി സ്വീകരിക്കുന്നത് എത്രമേൽ അബദ്ധമാണെന്നും ജനങ്ങൾ-പിശാചിന്റെ നേതൃത്വം സ്വീകരിച്ചവർ-മനസ്സിലാക്കുകയാണ് ഇവിടെ പ്രധാന ഉദ്ദേശ്യം.

('ജിന്ന്', 'ശൈത്വാൻ', 'മലഉൽ അഅ്ലാ', ആകാശത്തുനിന്ന് പിശാചിന്റെ കട്ടു കേൾവി എന്നിവയെക്കുറിച്ചും, ഇവയെ സംബന്ധിച്ച് തൽപരകക്ഷികളുടെ പല പിഴച്ച വാദങ്ങളെക്കുറിച്ചും സൂ: ഹിജ്റിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പുകളിൽ വിവരിച്ചിട്ടുണ്ട്)

فَٱسْتَفْتِهِمْ أَهُمْ أَشَدُّ خَلْقًا أَم مَّنْ خَلَقْنَآ ۚ إِنَّا خَلَقْنَٰهُم مِّن طِينٍ لَّازِبٍۭ ﴿١١﴾

《11》 (നബിയേ) അവരോട് അഭിപ്രായം (അഥവാ വിധി) ചോദിക്കുക: അവരാണോ സൃഷ്ടിക്കുവാൻ കൂടുതൽ പ്രയാസപ്പെട്ടവർ, അഥവാ നാം സൃഷ്ടിച്ചിട്ടുള്ള (മേൽപറഞ്ഞ) വരോ? നാം അവരെ, ഒട്ടുന്ന കളിമണ്ണിൽ നിന്നു സൃഷ്ടിച്ചിരിക്കയാണ്.

بَلْ عَجِبْتَ وَيَسْخَرُونَ ﴿١٢﴾

《12》എങ്കിലും, നീ ആശ്ചര്യപ്പെടുകയാണ്; അവർ പരിഹസിക്കുകയും ചെയ്യുന്നു!

وَإِذَا ذُكِّرُوا۟ لَا يَذْكُرُونَ ﴿١٣﴾

《13》 അവർക്ക് ഉപദേശം നൽകപ്പെട്ടാൽ അവർ ആലോചിക്കുന്നില്ല;

وَإِذَا رَأَوْا۟ ءَايَةً يَسْتَسْخِرُونَ ﴿١٤﴾

《14》 വല്ല ദൃഷ്ടാന്തവും കണ്ടാൽ അവർ പരിഹാസം കൊള്ളുകയും ചെയ്യുന്നു!

وَقَالُوٓا۟ إِنْ هَٰذَآ إِلَّا سِحْرٌ مُّبِينٌ ﴿١٥﴾

《15》 അവർ പറയുകയും ചെയ്യും: ഇത് പ്രത്യക്ഷമായ ജാലമല്ലാതെ (മറ്റൊന്നും)അല്ല.

أَءِذَا مِتْنَا وَكُنَّا تُرَابًا وَعِظَٰمًا أَءِنَّا لَمَبْعُوثُونَ ﴿١٦﴾

《16》 ഞങ്ങൾ മരണപ്പെടുകയും, മണ്ണും എല്ലുകളുമായിത്തീരുകയും ചെയ്തിട്ടോ നിശ്ചയമായും ഞങ്ങൾ ഉയിർത്തെഴുന്നേൽപിക്കപ്പെടുന്നവരാകുന്നത്?!

---

《11》 فَاسْتَفْتِهِمْ എന്നാൽ അവരോട് നീ അഭിപ്രായം ചോദിക്കുക, വിധിതേടുക أَهُمْ അവരാണോ أَشَدُّ കൂടുതൽ കാഠിന്യം (പ്രയാസം, ഊക്ക്, ശക്തി) ഉള്ളവർ خَلْقًا സൃഷ്ടിയിൽ, സൃഷ്ടിക്കുവാൻ أَمْ مَنْ അഥവാ (അതല്ല) യാതൊരു കൂട്ടരോ خَلَقْنَا നാം സൃഷ്ടിച്ച إِنَّا خَلَقْنَاهُمْ നിശ്ചയമായും നാം അവരെ സൃഷ്ടിച്ചിരിക്കുന്നു مِنْ طِينٍ കളിമണ്ണിനാൽ لَازِبٍ ഒട്ടുന്ന 《12》 بَلْ عَجِبْتَ എങ്കിലും (പക്ഷേ) നീ ആശ്ചര്യപ്പെടുകയാണ് وَيَسْخَرُونَ അവർ പരിഹസിക്കയും ചെയ്യുന്നു. 《13》 وَإِذَا ذُكِّرُوا അവർ ഉപദേശിക്ക (ഓർമിപ്പിക്ക) പ്പെട്ടാൽ لَا يَذْكُرُونَ അവർ ഓർമിക്കുക (ആലോചിക്കുക)യില്ല 《14》 وَإِذَا رَأَوْا അവർ കണ്ടാൽ آيَةً വല്ല ദൃഷ്ടാന്തവും يَسْتَسْخِرُونَ അവർ പരിഹാസം കൊള്ളും 《15》 وَقَالُوا അവർ പറയുകയും ചെയ്യും إِنْ هَذَا ഇതല്ല إِلَّا سِحْرٌ ജാലമല്ലാതെ مُبِينٌ പ്രത്യക്ഷമായ 《16》 أَإِذَا مِتْنَا ഞങ്ങൾ (നാം)മരണപ്പെട്ടാലോ وَكُنَّا تُرَابًا മണ്ണായിത്തീരുകയും

وَعِظَامًا എല്ലുകളും أَءِنَّا നിശ്ചയമായും, നമ്മളോ (ഞങ്ങളോ) لَمَبْعُوثُونَ എഴുന്നേൽപിക്കപ്പെടുന്നവർ (ആകുന്നു)

أَوَءَابَآؤُنَا ٱلْأَوَّلُونَ ﴿١٧﴾

**《17》 ഞങ്ങളുടെ പൂർവ്വികൻമാരായ പിതാക്കളുമോ (-അവരും എഴുന്നേൽപിക്കപ്പെടുകയോ)?!**

قُلْ نَعَمْ وَأَنتُمْ دَٰخِرُونَ ﴿١٨﴾

**《18》 (നബിയേ) പറയുക : അതെ, (അത് സംഭവിക്കും,) നിങ്ങളാകട്ടെ, നിന്ദ്യരുമായിരിക്കും**

فَإِنَّمَا هِىَ زَجْرَةٌ وَٰحِدَةٌ

**《19》 എന്നാലത് [ആ സംഭവം] ഒരേ ഒരു അട്ടഹാസം മാത്രമായിരിക്കും;**

فَإِذَا هُمْ يَنظُرُونَ ﴿١٩﴾

**അപ്പോഴേക്കും, അവരതാ, (എഴുന്നേറ്റ്) നോക്കുന്നുണ്ടായിരിക്കും!**

وَقَالُوا۟ يَٰوَيْلَنَا هَٰذَا يَوْمُ ٱلدِّينِ ﴿٢٠﴾

**《20》 അവർ (അപ്പോൾ) പറയുകയും ചെയ്യും : ഞങ്ങളുടെ നാശമേ! ഇത് പ്രതിഫലത്തിന്റെ [പ്രതിഫലനടപടിയുടെ] ദിവസമാണ്!!.**

هَٰذَا يَوْمُ ٱلْفَصْلِ ٱلَّذِى كُنتُم بِهِۦ تُكَذِّبُونَ ﴿٢١﴾

**《21》 ഇതാണ് നിങ്ങൾ വ്യാജമാക്കിക്കൊണ്ടിരുന്ന (ആ) തീരുമാനത്തിന്റെ ദിവസം!**

---

《17》 أَوَآبَاؤُنَا നമ്മുടെ പിതാക്കളുമോ الأَوَّلُونَ പൂർവ്വികൻമാരായ 《18》 قُلْ നീ പറയുക نَعَمْ അതെ وَأَنْتُمْ നിങ്ങളാകട്ടെ, നിങ്ങളായിക്കൊണ്ട് دَاخِرُونَ നിന്ദ്യർ, നിസ്സാരൻമാർ, അപമാനിതർ 《19》 فَإِنَّمَاهِيَ എന്നാൽ നിശ്ചയമായും അത് زَجْرَةٌ ഒരു അട്ടഹാസം (വലിയ ശബ്ദം) മാത്രം وَاحِدَةٌ ഒറ്റ فَإِذَاهُمْ അപ്പോൾ അവരതാ يَنْظُرُونَ നോക്കിക്കൊണ്ട്, നോക്കും 《20》 وَقَالُوا അവർ പറയുകയും ചെയ്യും يَاوَيْلَنَا ഞങ്ങളുടെ നാശമേ هَذَا ഇത് يَوْمُالدِّينِ പ്രതിഫലത്തിന്റെ (നടപടി എടുക്കലിന്റെ) ദിവസമാണ് 《21》 هَذَايَوْمُالْفَصْلِ ഇത് തീരുമാനത്തിന്റെ ദിവസമാണ് الَّذِي كُنْتُمْ നിങ്ങൾ ആയിരുന്നതായ بِهِ അതിനെ تُكَذِّبُونَ വ്യാജമാക്കുക.

---

മരണാനന്തരജീവിതത്തെ നിഷേധിക്കുന്ന ഈ മുശ്‌രിക്കുകളെ സൃഷ്ടിക്കുവാനാണോ അധികം പ്രയാസമുള്ളത്, അതോ മേൽപറഞ്ഞ ആകാശം, ഭൂമി, നക്ഷത്രങ്ങൾ, തീജ്വാലകൾ, പിശാചുക്കൾ മുതലായവയെ സൃഷ്ടിക്കുവാനോ പ്രയാസം? എന്ന് ആലോചിച്ചു നോക്കുവാൻ അവരെ ആഹ്വാനം ചെയ്യുന്നതാണ് 11-ാം വചനം. അവയെല്ലാം

സൃഷ്ടിച്ചു കൈകാര്യം ചെയ്യുന്നവന്നുണ്ടോ ഇവരുടെ കാര്യത്തിൽ വല്ല പ്രയാസവും?! എന്ന് സാരം. ഒട്ടുന്ന കളിമണ്ണിൽ നിന്ന് സൃഷ്ടിച്ചുവെന്നു പറഞ്ഞത് മനുഷ്യന്റെ ആദ്യ സൃഷ്ടിയെ ചൂണ്ടിക്കാട്ടുന്നതാണ്. (സൂ: സജദഃ 7 ഉം 8 ഉം നോക്കുക.)

ഈ അവസാനത്തെ വാക്യം അല്ലാഹുവിന്റെ ഭാഗത്തുനിന്ന് അവരോട് പറയപ്പെടുന്നതായിരിക്കാം. അവർ തമ്മിൽ പറയുന്നതായിരിക്കുവാനും സാധ്യതയുണ്ട്. ഒരു അട്ടഹാസം (زَجْرَةٌوَاحِدَةٌ) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം സൂ: യാസീനിലും മറ്റും വിവരിച്ചിട്ടുണ്ടല്ലോ. അവിശ്വാസികളെ സംബന്ധിച്ച് മലക്കുകളോടുണ്ടാകുന്ന ചില ഉത്തരവുകളാണ് അടുത്ത വചനത്തിൽ വരുന്നത്.

## വിഭാഗം - 2

۞ ٱحْشُرُوا۟ ٱلَّذِينَ ظَلَمُوا۟ وَأَزْوَٰجَهُمْ وَمَا كَانُوا۟ يَعْبُدُونَ ﴿٢٢﴾

**《22》 അക്രമം ചെയ്തിട്ടുള്ളവരെയും അവരുടെ ഇണകളെയും, അവർ ആരാധിച്ചുവന്നിരുന്നവരെയും നിങ്ങൾ ഒരുമിച്ചുകൂട്ടുവിൻ,**

مِن دُونِ ٱللَّهِ فَٱهْدُوهُمْ إِلَىٰ صِرَٰطِ ٱلْجَحِيمِ ﴿٢٣﴾

**《23》 (അതെ) അല്ലാഹുവിന് പുറമെ (ആരാധിച്ചു വന്നവയെ), എന്നിട്ട് അവരെ കത്തിജ്വലിക്കുന്ന നരകത്തിന്റെ പാതയിലേക്ക് നയിക്കുവിൻ!**

وَقِفُوهُمْ ۖ إِنَّهُم مَّسْـُٔولُونَ ﴿٢٤﴾

**《24》 അവരെ നിറുത്തുകയും ചെയ്യുവിൻ - നിശ്ചയമായും അവർ ചോദ്യം ചെയ്യപ്പെടുന്നവരാണ്.**

---

《22》 احْشُرُوا നിങ്ങൾ ശേഖരിക്കുവിൻ, ഒരുമിച്ചുകൂട്ടുവിൻ الَّذِينَ ظَلَمُوا അക്രമം ചെയ്തവരെ وَأَزْوَاجَهُمْ അവരുടെ ഇണകളെയും وَمَا كَانُوا അവർ ആയിരുന്നതിനെയും يَعْبُدُونَ ആരാധിക്കുക 《23》 مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ فَاهْدُوهُمْ എന്നിട്ട് അവരെ നിങ്ങൾ നയിക്കുവിൻ, വഴികാട്ടുവിൻ إِلَى صِرَاطِ പാത(വഴി)യിലേക്ക് الْجَحِيمِ ജ്വലിക്കുന്ന (കത്തുന്ന)നരകത്തിന്റെ 《24》 وَقِفُوهُمْ അവരെ നിങ്ങൾ നിറുത്തുകയും ചെയ്യുവിൻ إِنَّهُمْ നിശ്ചയമായും അവർ مَسْئُولُونَ ചോദിക്കപ്പെടുന്നവരാണ്

---

സജ്ജനങ്ങളുടെ ഇണകൾ അവരോടൊപ്പം സ്വർഗത്തിൽ സുഖിക്കുമെന്ന് സൂ: യാസീൻ 56 ലും മറ്റും പ്രസ്താവിച്ചിരിക്കുന്നതുപോലെ, അവിശ്വാസികളുടെ ഇണകൾ ശിക്ഷയിൽ അവരോടൊപ്പവും ഉണ്ടായിരിക്കുമെന്ന് അല്ലാഹു ഇവിടെ പ്രസ്താവിക്കുന്നു. പക്ഷേ, സൽക്കർമികളായ ഇണകൾക്ക്മാത്രമേ സൽക്കർമികളൊന്നിച്ച് സുഖിക്കുവാനുള്ള സൽഭാഗ്യവും, ദുഷ്ക്കർമികളായ ഇണകൾക്ക് മാത്രമേ ദുഷ്ക്കർമികളൊന്നിച്ച് ശിക്ഷ അനുഭവിക്കുവാനുള്ള ദുർഭാഗ്യവും ഉണ്ടാകുകയുള്ളുവെന്ന് പറയേണ്ടതില്ല. ഇതിന് ഖുർആനിൽ തന്നെ ധാരാളം തെളിവുകൾ കാണാം.

നബിﷺപറയുന്നു: ഒരു അടിയാന്റെ കാലടികൾ (വിചാരണവേളയിൽ) അവൻ ചോദ്യം ചെയ്യപ്പെടാതെ നീങ്ങുകയില്ല, അതായത്: അവന്റെ ആയുഷ്കാലത്തെക്കുറിച്ച് അതെന്തിൽ ചിലവഴിച്ചുവെന്നും, അവന്റെ അറിവിനെക്കുറിച്ച് അതുകൊണ്ടെന്ത് പ്രവർത്തിച്ചുവെന്നും, അവന്റെ ധനത്തെക്കുറിച്ച് അതെവിടെനിന്ന് സമ്പാദിച്ചുവെന്നും എന്തിൽ ചിലവഴിച്ചുവെന്നും, അവന്റെ ശരീരത്തെക്കുറിച്ച് അതിനെ എന്തിൽ വിനിയോഗിച്ചു എന്നും! (തി.) അക്രമികളോടും, അവരുടെ ആരാധ്യൻമാരോടും ഇപ്രകാരം ചോദിക്കപ്പെടും:

مَا لَكُمْ لَا تَنَاصَرُونَ ﴿٢٥﴾

**《25》(അക്രമികളേ,)നിങ്ങൾക്കെന്താണ്, നിങ്ങൾ അന്യോ ന്യം സഹായിക്കുന്നില്ല ?!**

بَلْ هُمُ ٱلْيَوْمَ مُسْتَسْلِمُونَ ﴿٢٦﴾

**《26》 പക്ഷേ, ഇന്ന് അവർ കീഴടങ്ങിയവരാണ്.**

---

《25》 مَالَكُمْ നിങ്ങൾക്കെന്താണ് لَاتَنَاصَرُونَ നിങ്ങളന്യോന്യം സഹായിക്കുന്നില്ല 《26》 بَلْ എങ്കിലും, പക്ഷേ هُمُالْيَوْمَ അവർ ഇന്ന് مُسْتَسْلِمُونَ കീഴടങ്ങിയവരാണ്

---

നിങ്ങൾ ഇഹത്തിൽവെച്ച് അന്യോന്യം സഹായിച്ചും, സഹകരിച്ചും വന്നിരുന്നു. നിങ്ങളുടെ ആരാധ്യവസ്തുക്കൾ നിങ്ങളെ സഹായിക്കുമെന്ന് പറയുകയും ചെയ്തിരുന്നു. ഇപ്പോൾ ആരും അന്യോന്യം സഹായിക്കുന്നില്ലല്ലോ ? എന്ന് അവരെ നിന്ദിച്ചുകൊണ്ടുള്ള ചോദ്യമാണിത്. അല്ലാഹു തന്നെ അതിന് മറുപടിയും പറയുന്നു : ഇതിന് കാരണം, അവർ ഇന്ന് തികച്ചും ദുർബ്ബലരും നിസ്സഹായരുമായി കീഴൊതുങ്ങിയിരിക്കുകയാണ്. അവരുടെ മുമ്പത്തെ ധിക്കാരവും, നിഷേധവുമല്ലാം ഇന്ന് അവരെ വിട്ടുമാറിയിരിക്കുന്നു.

وَأَقْبَلَ بَعْضُهُمْ عَلَىٰ بَعْضٍ يَتَسَآءَلُونَ ﴿٢٧﴾

**《27》 അവർ അന്യോന്യം ചോദ്യം ചെയ്തുകൊണ്ട് ചിലർ ചിലരുടെ നേരെ മുന്നിടും (തിരിയും)**

قَالُوٓاْ إِنَّكُمْ كُنتُمْ تَأْتُونَنَا عَنِ ٱلْيَمِينِ ﴿٢٨﴾

**《28》 അവർ പറയും: നിങ്ങൾ ഞങ്ങളുടെ അടുക്കൽ വലത്വശത്തുകൂടി വന്നിരുന്നുവല്ലോ!**

---

《27》 وَأَقْبَلَ മുന്നിടും, തിരിയും بَعْضُهُمْ അവരിൽ ചിലർ عَلَىٰبَعْضٍ ചിലരിൽ يَتَسَاءَلُونَ അന്യോന്യം ചോദ്യം ചെയ്തുകൊണ്ട് 《28》 قَالُوا അവർ പറയും إِنَّكُمْ كُنتُمْ നിശ്ചയമായും നിങ്ങളായിരുന്നു تَأْتُونَنَا ഞങ്ങളുടെ അടുക്കൽ വരുക عَنِالْيَمِينِ വലത് വശത്തുകൂടി

വലതുവശത്തുകൂടി വരുക എന്നു പറഞ്ഞതിന്റെ താൽപര്യം, ശക്തിയായും, അധികാരസ്വരത്തിലും വഴിപിഴപ്പിക്കുവാൻ ചെല്ലുക എന്നാകുന്നു. ഇത് നേതാക്കളുടെ നേരെ നീതർക്കുള്ള ആക്ഷേപമാണ്. നേതാക്കളുടെ മറുപടി ഇപ്രകാരമായിരിക്കും:

قَالُواْ بَل لَّمۡ تَكُونُواْ مُؤۡمِنِينَ ﴿٢٩﴾

**《29》 അവർ പറയും: പക്ഷേ, നിങ്ങൾ (സ്വയം തന്നെ) വിശ്വാസികളായിരുന്നില്ല;**

وَمَا كَانَ لَنَا عَلَيۡكُم مِّن سُلۡطَٰنِۭۖ بَلۡ كُنتُمۡ قَوۡمًا طَٰغِينَ ﴿٣٠﴾

**《30》 ഞങ്ങൾക്ക് നിങ്ങളുടെ മേൽ യാതൊരധികാരശക്തിയും ഉണ്ടായിരുന്നതുമില്ല, എങ്കിലും, നിങ്ങൾ (സ്വയം) അതിക്രമികളായ ഒരു ജനതയായിരുന്നു.**

فَحَقَّ عَلَيۡنَا قَوۡلُ رَبِّنَآۖ إِنَّا لَذَآئِقُونَ ﴿٣١﴾

**《31》 ആകയാൽ, നമ്മുടെ രക്ഷിതാവിന്റെ വാക്ക് നമ്മുടെമേൽ യഥാർത്ഥമായി ഭവിച്ചു. നാം നിശ്ചയമായും (ശിക്ഷ)ആസ്വദിക്കുന്നവർ തന്നെ.**

فَأَغۡوَيۡنَٰكُمۡ إِنَّا كُنَّا غَٰوِينَ ﴿٣٢﴾

**《32》 എന്നാൽ, ഞങ്ങൾ നിങ്ങളെ വഴിതെറ്റിച്ചു; (കാരണം) നിശ്ചയമായും ഞങ്ങൾ വഴിതെറ്റിയവരായിരുന്നു.**

---

《29》 قَالُوا അവർ പറയും بَلْ لَمْ تَكُونُوا പക്ഷേ നിങ്ങളായിരുന്നില്ല مُؤْمِنِينَ വിശ്വാസികൾ 《30》 وَمَا كَانَ لَنَا ഞങ്ങൾക്ക് ഉണ്ടായിരുന്നില്ല عَلَيْكُمْ നിങ്ങളുടെ മേൽ مِنْ سُلْطَانٍ ഒരു അധികാര ശക്തിയും بَلْ كُنْتُمْ എങ്കിലും നിങ്ങളായിരുന്നു قَوْمًا طَاغِينَ അതിരു കവിഞ്ഞ (അതിക്രമികളായ) ഒരു ജനത 《31》 فَحَقَّ عَلَيْنَا ആകയാൽ നമ്മുടെ മേൽ യഥാർത്ഥമായി, അവകാശപ്പെട്ടു قَوْلُ رَبِّنَا നമ്മുടെ റബ്ബിന്റെ വാക്ക് إِنَّا നിശ്ചയമായും നാം لَذَائِقُونَ അനുഭവിക്കുന്ന (ആസ്വദിക്കുന്ന)വർ തന്നെ 《32》 فَأَغْوَيْنَاكُمْ എന്നാൽ ഞങ്ങൾ നിങ്ങളെ വഴിതെറ്റിച്ചു إِنَّا كُنَّا നിശ്ചയമായും ഞങ്ങളായിരുന്നു غَاوِينَ വഴി തെറ്റിയവർ

---

ആരോപണങ്ങൾകൊണ്ടോ, പ്രത്യാരോപണങ്ങൾകൊണ്ടോ ഒരു ഫലവും ഇരുവിഭാഗക്കാർക്കും ലഭിക്കുവാനില്ല. ഇരുകൂട്ടർക്കും രക്ഷാമാർഗം നഷ്ടപ്പെട്ടിരിക്കുന്നു.

فَإِنَّهُمۡ يَوۡمَئِذٖ فِي ٱلۡعَذَابِ مُشۡتَرِكُونَ ﴿٣٣﴾

**《33》 എന്നാൽ, അന്നത്തെ ദിവസം അവർ (എല്ലാവരും) ശിക്ഷയിൽ പങ്കാളികളായിരിക്കുന്നതാണ്.**

إِنَّا كَذَٰلِكَ نَفْعَلُ بِٱلْمُجْرِمِينَ ﴿٣٤﴾

﴿34﴾ നിശ്ചയമായും കുറ്റവാളികളെക്കൊണ്ട് നാം അപ്രകാരമത്രെ ചെയ്യുക

إِنَّهُمْ كَانُوٓا۟ إِذَا قِيلَ لَهُمْ لَآ إِلَٰهَ إِلَّا ٱللَّهُ يَسْتَكْبِرُونَ ﴿٣٥﴾

﴿35﴾ (കാരണം) അല്ലാഹു അല്ലാതെ ഒരു ഇലാഹുമില്ല എന്ന് അവരോട് പറയപ്പെട്ടാൽ, അവർ അഹംഭാവം കാണിക്കുകയായിരുന്നു.

وَيَقُولُونَ أَئِنَّا لَتَارِكُوٓا۟ ءَالِهَتِنَا لِشَاعِرٍ مَّجْنُونٍ ﴿٣٦﴾

﴿36﴾ അവർ പറയുകയും ചെയ്യും: ഒരു ഭ്രാന്തനായ കവിക്കുവേണ്ടി നാം നമ്മുടെ ഇലാഹുകളെ [ആരാധ്യവസ്തുക്കളെ] ഉപേക്ഷിക്കുന്നവരാണോ?!

بَلْ جَآءَ بِٱلْحَقِّ وَصَدَّقَ ٱلْمُرْسَلِينَ ﴿٣٧﴾

﴿37﴾ പക്ഷേ, (അതൊന്നുമല്ല) അദ്ദേഹം യഥാർത്ഥം കൊണ്ടു വന്നിരിക്കുകയും, 'മുർസലു'കളെ സത്യമാ(ക്കി സ്ഥാപി)ക്കുകയും ചെയ്തിരിക്കയാണ്.

---

﴿33﴾ فَإِنَّهُمْ എന്നാൽ അവർ يَوْمَئِذٍ അന്നത്തെ ദിവസം فِي الْعَذَابِ ശിക്ഷയിൽ مُشْتَرِكُونَ പങ്കുചേർന്നവരാണ്, കൂട്ടുകാരാണ് ﴿34﴾ إِنَّا നിശ്ചയമായും നാം كَذَٰلِكَ نَفْعَلُ അപ്രകാരമാണ് ചെയ്യുക بِالْمُجْرِمِينَ കുറ്റവാളികളെക്കൊണ്ട് ﴿35﴾ إِنَّهُمْ كَانُوا കാരണം അവരായിരുന്നു إِذَا قِيلَ لَهُمْ അവരോട് പറയപ്പെട്ടാൽ لَا إِلَٰهَ ഒരു ഇലാഹും ഇല്ല إِلَّا اللَّهُ അല്ലാഹു ഒഴികെ (എന്ന്) يَسْتَكْبِرُونَ അവർ ഗർവ്വ് (അഹംഭാവം) കാണിച്ചിരുന്നു ﴿36﴾ وَيَقُولُونَ അവർ പറയുകയും ചെയ്യും أَئِنَّا ഞങ്ങളോ لَتَارِكُو آلِهَتِنَا ഞങ്ങളുടെ ആരാധ്യവസ്തുക്കളെ (ദൈവങ്ങളെ)ഉപേക്ഷിക്കുന്നവരാകുന്നു لِشَاعِرٍ ഒരു കവിക്കുവേണ്ടി مَجْنُونٍ ഭ്രാന്തനായ ﴿37﴾ بَلْ جَاءَ എങ്കിലും അദ്ദേഹം വന്നിരിക്കുന്നു بِالْحَقِّ യഥാർത്ഥവും കൊണ്ട് وَصَدَّقَ അദ്ദേഹം സത്യമാക്കുകയും ചെയ്തിരിക്കുന്നു الْمُرْسَلِينَ മുർസലുകളെ

---

'ഭ്രാന്തൻ, കവി' എന്നൊക്കെ പറയുന്നത് നബിതിരുമേനി ﷺയെ ഉദ്ദേശിച്ചുകൊണ്ടാണ്. അടുത്ത വചനത്തിൽ അവിശ്വാസികളെ അഭിമുഖീകരിച്ചു പറയുന്നു:

إِنَّكُمْ لَذَآئِقُوا۟ ٱلْعَذَابِ ٱلْأَلِيمِ ﴿٣٨﴾

﴿38﴾ (ഹേ, അവിശ്വാസികളേ) നിശ്ചയമായും നിങ്ങൾ വേദനയേറിയ ശിക്ഷ ആസ്വദിക്കുന്നവർതന്നെയാണ്.

| | |
|---|---|
| وَمَا تُجْزَوْنَ إِلَّا مَا كُنتُمْ تَعْمَلُونَ ﴿٣٩﴾ | ﴾39﴿ നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിനല്ലാതെ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുന്നതുമല്ല. |
| إِلَّا عِبَادَ ٱللَّهِ ٱلْمُخْلَصِينَ ﴿٤٠﴾ | ﴾40﴿ അല്ലാഹുവിന്റെ കളങ്കരഹിതരാക്കപ്പെട്ട (ശുദ്ധന്മാരായ) അടിയാൻമാരൊഴികെ, |
| أُو۟لَـٰٓئِكَ لَهُمْ رِزْقٌ مَّعْلُومٌ ﴿٤١﴾ | ﴾41﴿ അക്കൂട്ടരാകട്ടെ, അവർക്ക് അറിയപ്പെട്ടതായ ഉപജീവനമുണ്ടായിരിക്കും |
| فَوَٰكِهُ ۖ وَهُم مُّكْرَمُونَ ﴿٤٢﴾ | ﴾42﴿ അതായത് ; (സുഖഭോജ്യങ്ങളായ) പഴവർഗങ്ങൾ, അവർ, ആദരിക്കപ്പെട്ടവരുമായിരിക്കും; |
| فِى جَنَّـٰتِ ٱلنَّعِيمِ ﴿٤٣﴾ | ﴾43﴿ സൗഭാഗ്യത്തിന്റെ സ്വർഗങ്ങളിൽ! |
| عَلَىٰ سُرُرٍ مُّتَقَـٰبِلِينَ ﴿٤٤﴾ | ﴾44﴿ ചില (ഉന്നതതരം) കട്ടിലുകളിൽ പരസ്പരം അഭിമുഖരായിക്കൊണ്ട്. |

﴾38﴿ إِنَّكُمْ നിശ്ചയമായും നിങ്ങൾ لَذَائِقُو الْعَذَابِ ശിക്ഷ ആസ്വദിക്കുന്നവർ തന്നെ الْأَلِيمِ വേദനയേറിയ ﴾39﴿ وَمَا تُجْزَوْنَ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുകയുമില്ല إِلَّا مَا كُنتُمْ നിങ്ങൾ ആയിരുന്നതിനല്ലാതെ تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കും ﴾40﴿ إِلَّا عِبَادَ اللَّهِ അല്ലാഹുവിന്റെ അടിയാന്മാരൊഴികെ الْمُخْلَصِينَ ശുദ്ധിയാക്ക (നിഷ്കളങ്കരാക്ക-തെളിയിച്ചെടുക്ക)പ്പെട്ടവരായ ﴾41﴿ أُولَئِكَ അക്കൂട്ടരാകട്ടെ لَهُمْ അവർക്കുണ്ട് رِزْقٌ ഉപജീവനം, ആഹാരം مَعْلُومٌ അറിയപ്പെട്ട, നിർണയപ്പെട്ട ﴾42﴿ فَوَاكِهُ അതായത് പഴ(ഫലവർഗ)ങ്ങൾ (സുഖഭോജ്യങ്ങൾ) وَهُمْ അവർ مُكْرَمُونَ ആദരിക്കപ്പെട്ടവരുമാണ് ﴾43﴿ فِي جَنَّاتِ സ്വർഗങ്ങളിൽ النَّعِيمِ സൗഭാഗ്യത്തിന്റെ, അനുഗ്രഹത്തിന്റെ ﴾44﴿ عَلَىٰ سُرُرٍ ചില കട്ടിലുകളിൽ مُتَقَابِلِينَ അന്യോന്യം അഭിമുഖരായിക്കൊണ്ട്.

സ്വർഗത്തിൽ വിശപ്പും ദാഹവും അനുഭവപ്പെടുകയില്ല (ത്വാഹാ ; 118, 119) അതുകൊണ്ട് അവിടെ ഭക്ഷണം കഴിക്കുന്നത് വിശപ്പിനുവേണ്ടിയും, പാനീയം ഉപയോഗിക്കുന്നത് ദാഹത്തിനുവേണ്ടിയും ആയിരിക്കയില്ല ; ആനന്ദത്തിനും സന്തോഷത്തിനും വേണ്ടിയായിരിക്കും. അതുകൊണ്ടാണ് അവരുടെ ഉപജീവനം സുഖഭോജ്യങ്ങളായ പഴവർഗങ്ങളാണ് (فَوَاكِهُ) എന്നു പറഞ്ഞിരിക്കുന്നത്. ബന്ധുമിത്രാദികളും, സ്വന്തക്കാരും സ്വർഗീയസോഫകളിലും, പര്യങ്കകളിലും ചാരിയിരുന്നു സല്ലപിക്കുന്നതിനെപ്പറ്റിയാണ് 44-ാം

വചനത്തിൽ പ്രസ്താവിക്കുന്നത്. ആ ഉദ്യാനസല്ലാപവേളയെ അല്ലാഹു വിവരിക്കുന്നു:

يُطَافُ عَلَيْهِم بِكَأْسٍ مِّن مَّعِينٍ ﴿٤٥﴾

**《45》 ഉറവ് പൊട്ടിയൊഴുകുന്ന (പാനീയ)ജലത്തിന്റെ നിറകോപ്പയും കൊണ്ട് അവരിൽ ചുറ്റി നടക്കപ്പെടും;**

بَيْضَآءَ لَذَّةٍ لِّلشَّـٰرِبِينَ ﴿٤٦﴾

**《46》 വെള്ളനിറമുള്ളതും, കുടിക്കുന്നവർക്കു രുചികരമായതും!**

لَا فِيهَا غَوْلٌ وَلَا هُمْ عَنْهَا يُنزَفُونَ ﴿٤٧﴾

**《47》 അതിൽ യാതൊരു കെടുതിയും (ഉണ്ടാകുക)ഇല്ല ; അവർക്ക് അതിനാൽ ലഹരി ഏർപ്പെടുകയുമില്ല.**

وَعِندَهُمْ قَـٰصِرَٰتُ ٱلطَّرْفِ عِينٌ ﴿٤٨﴾

**《48》 അവരുടെ അടുക്കൽ (പരദൃഷ്ടിവെക്കാതെ)ദൃഷ്ടിയെ നിയന്ത്രിക്കുന്ന തരളനേത്രകളായ സ്ത്രീകളും ഉണ്ടായിരിക്കും.**

كَأَنَّهُنَّ بَيْضٌ مَّكْنُونٌ ﴿٤٩﴾

**《49》 അവർ (പക്ഷിക്കൂടുകളിൽ) സൂക്ഷിച്ചുവെക്കപ്പെട്ട മുട്ടകൾ പോലെയിരിക്കും.**

---

《45》 يُطَافُ ചുറ്റി നടക്കപ്പെടും عَلَيْهِمْ അവരിൽ بِكَأْسٍ നിറകോപ്പയുമായി مِن مَّعِينٍ ഉറവുപൊട്ടിയൊഴുകുന്ന ജലത്തിന്റെ 《46》 بَيْضَاءَ വെളുത്തതായ لَذَّةٍ രുചികരമായ لِلشَّارِبِينَ കുടിക്കുന്നവർക്ക് 《47》 لَا فِيهَا അതിലില്ല غَوْلٌ ഒരു കെടുതലും, കേടും وَلَا هُمْ അവരില്ലതാനും عَنْهَا അതിനാൽ يُنزَفُونَ അവർക്ക് ലഹരി (മത്ത്, മയക്കം)പിടിപെടും 《48》 وَعِندَهُمْ അവരുടെ അടുക്കലുണ്ടായിരിക്കും قَاصِرَاتُ الطَّرْفِ ദൃഷ്ടി(കണ്ണു)ചുരുക്കുന്ന (നിയന്ത്രിക്കുന്ന)സ്ത്രീകൾ عِينٌ തരള (വിശാല) നേത്രങ്ങൾ 《49》 كَأَنَّهُنَّ അവരാണെന്നപോലെയിരിക്കും بَيْضٌ മുട്ട مَّكْنُونٌ സൂക്ഷിച്ചു(ഒളിച്ചു)വെക്കപ്പെട്ട

---

പാനീയം നിറച്ചുവെച്ച കോപ്പക്കാണ് كَأْس (കഅ്സ്) എന്നു പറയുന്നത്. സ്വർഗത്തിൽ ശുദ്ധജലത്തിന്റെയും, പാലിന്റെയും, കള്ളിന്റെയും, തേനിന്റെയും അരുവികൾ ഒഴുകുന്നതായി സൂ:മുഹമ്മദ് 15-ാം വചനത്തിൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. അതുകൊണ്ടാണ് ഉറവുപൊടിഞ്ഞുണ്ടാകുന്നത് (مَعِينْ) എന്ന് പാനീയത്തെ വിശേഷിപ്പിച്ചിരിക്കുന്നത്.

ക്വുർആൻ അവതരിക്കുന്ന കാലത്തും, അതിനുശേഷം ഇന്നുവരെയും -ഈ പരിഷ്കൃത യുഗത്തിൽ പോലും- മനുഷ്യരിൽ കള്ള്മുതലായ പാനീയങ്ങൾക്കുള്ള സ്ഥാനം പ്രസിദ്ധമാണ്. എന്നാൽ, സ്വർഗത്തിലെ കള്ളും, ഇതര പാനീയങ്ങളും, ഈ ലോകത്തിനെ

അപേക്ഷിച്ചു വെറും നാമമാത്ര സാമ്യമാണുള്ളത്. നമുക്ക് പരിചയമുള്ള വാക്കുകളില ല്ലാതെ നമുക്ക് അതിനെപ്പറ്റി വിവരിച്ചുതരുവാൻ വഴിയില്ലല്ലോ. ഇഷ്ടംപോലെ എവി ടെയും, കിട്ടാവുന്ന വിധം അവ ഒഴുകിക്കൊണ്ടിരിക്കും. കൗതുകവും, പരിശുദ്ധതയും വിളങ്ങുന്ന സ്ഫടികസമാനമായ വെള്ളവർണം! പുളിപ്പോ, ചവർപ്പോ, മറ്റു കെടുതലു കളോ ഇല്ലാതെ അങ്ങേയറ്റം രുചികരവും! ഉപയോഗിച്ചാൽ, തലചുറ്റലോ, മയക്കമോ, മത്തോ ഒന്നും തന്നെ പിടിപെടുകയില്ല. തികച്ചും ആനന്ദകരം. എങ്ങും എഴുന്നേറ്റു പോയി കൊണ്ടു വരേണ്ടതുമില്ല. ഇരിക്കുന്നേടത്തുതന്നെ കൊണ്ടു വന്ന് നിറക്കോപ്പക ളുമായി സ്വർഗീയ ബാലന്മാർ അവരിൽ ചുറ്റിനടന്നു കൊടുത്തുകൊണ്ടിരിക്കും!

കൂടാതെ, പരന്മാരിലേക്ക് ഒട്ടും ദൃഷ്ടി പതിക്കാതെ, സ്വന്തം വരൻമാരിൽ മാത്രം ദൃഷ്ടി പതിക്കുന്ന പതിവ്രതകളും, സൗന്ദര്യം വമിക്കുന്നതും അത്യാകർഷകമായ വിശാല നേത്രങ്ങളോടു കൂടിയവരുമായ തരുണീമണികളും, അവരൊന്നിച്ചുണ്ടായിരിക്കും. പക്ഷി ക്കൂടുകളിൽ മാർദ്ദവമേറിയ തൂവലുകൾക്കിടയിൽ സൂക്ഷിക്കപ്പെട്ടതും, കൈതൊട്ടോ പൊടിയാടിയോ, നിറഭേദം വരാത്തതുമായമുട്ടകളെപോലെ, വടിവൊത്തു മൃദുലമായി അഴകാർന്നവരായിരിക്കും അവർ. (സ്ത്രീകളുടെ സൗന്ദര്യവർണനകളിൽ അവരെ മുട്ട കളോട് ഉപമിക്കൽ അറബികളിൽ പതിവുള്ളതാണ്.) ഇങ്ങിനെ വിവിധ തരത്തിലുള്ള ആനന്ദജീവിതം ആസ്വദിച്ചുകൊണ്ടിരിക്കും മദ്ധ്യെ അവരിൽ നടക്കുന്ന ഒരു സംഭാഷണ രംഗം അല്ലാഹു വിവരിക്കുന്നു:

فَأَقْبَلَ بَعْضُهُمْ عَلَىٰ بَعْضٍ يَتَسَآءَلُونَ ﴿٥٠﴾

**﴾50﴿ അങ്ങനെ, അവർ അന്യോന്യം ചോദിച്ചുകൊണ്ട് ചിലർ ചിലരുടെ നേരെ മുന്നിടും [തിരിയും]**

قَالَ قَآئِلٌ مِّنْهُمْ إِنِّى كَانَ لِى قَرِينٌ ﴿٥١﴾

**﴾51﴿ അവരിൽ ഒരു വക്താവ് പറയും: നിശ്ചയമായും എനിക്കൊരു സഹചാരി [ഉറ്റസ്നേഹിതൻ] ഉണ്ടായിരുന്നു:**

يَقُولُ أَءِنَّكَ لَمِنَ ٱلْمُصَدِّقِينَ ﴿٥٢﴾

**﴾52﴿ അവൻ പറയുമായിരുന്നു: (പുനരുത്ഥാനം)സത്യമെന്നു വിശ്വസിക്കുന്നവരിൽ പെട്ടവൻ തന്നെയാണോ നീ?**

أَءِذَا مِتْنَا وَكُنَّا تُرَابًا وَعِظَـٰمًا أَءِنَّا لَمَدِينُونَ ﴿٥٣﴾

**﴾53﴿ നാം മരണപ്പെടുകയും, മണ്ണും എല്ലുകളുമായിത്തീരുകയും ചെയ്താൽ, നിശ്ചയമായും നാം (പ്രതിഫല)നടപടി എടുക്കപ്പെടുന്നവർ ആയിരിക്കുകയോ ?!**

---

﴾50﴿ فَأَقْبَلَ അങ്ങനെ മുന്നിടും (തിരിയും) بَعْضُهُمْ അവരിൽ ചിലർ عَلَىٰ بَعْضٍ ചില രുടെ നേരെ يَتَسَآءَلُونَ അവർ അന്യോന്യം ചോദ്യം നടത്തിക്കൊണ്ട് ﴾51﴿ قَالَ قَآئِلٌ ഒരു

വക്താവ് പറയും مِنۡهُمۡ അവരിൽ നിന്ന് إِنِّي നിശ്ചയമായും ഞാൻ كَانَ لِي എനിക്കുണ്ടായിരുന്നു قَرِينٌ ഒരു സഹചാരി, ചങ്ങാതി ﴾52﴿ يَقُولُ അവൻ പറയും أَئِنَّكَ നിശ്ചയമായും നീയാണോ لَمِنَ الْمُصَدِّقِينَ സത്യമാക്കുന്ന (വിശ്വസിക്കുന്ന)വരിൽ ﴾53﴿ أَئِذَا مِتْنَا നാം മരിച്ചിട്ടാണോ وَكُنَّا تُرَابًا നാം മണ്ണായിത്തീരുകയും وَعِظَامًا എല്ലുകളും أَئِنَّا നാം ആയിരിക്കയോ لَمَدِينُونَ നടപടി എടുക്കപ്പെടുന്ന (പ്രതിഫലം നൽകപ്പെടുന്ന)വർ തന്നെ.

---

തനിക്ക് ഇഹത്തിൽവെച്ചുണ്ടായിരുന്ന ഒരു സ്നേഹിതനെപ്പറ്റി അദ്ദേഹം ഓർക്കുകയാണ്, അയാൾ മരണാനന്തരജീവിതത്തെ നിഷേധിക്കുന്ന ആളായിരുന്നു. അയാൾ മുമ്പ് തന്നോട് പറഞ്ഞ ചില വാക്കുകളാണദ്ദേഹം ഉദ്ധരിക്കുന്നത്. ഈ സ്നേഹിതന്റെ ഇപ്പോഴത്തെ സ്ഥിതിഗതിയെന്താണെന്നറിയുവാൻ അദ്ദേഹം ആഗ്രഹിക്കുകയും, അതിനായി തന്റെ കൂട്ടുകാരെ പ്രേരിപ്പിക്കുകയും ചെയ്യുന്നു.

قَالَ هَلۡ أَنتُم مُّطَّلِعُونَ ﴿٥٤﴾

**﴾54﴿ അദ്ദേഹം (കൂട്ടുകാരോട്) പറയും: നിങ്ങൾ എത്തിനോക്കു (വാൻ ഉദ്ദേശിക്കു)ന്നവരാണോ?**

فَٱطَّلَعَ فَرَءَاهُ فِي سَوَآءِ ٱلۡجَحِيمِ ﴿٥٥﴾

**﴾55﴿ എന്നിട്ട് അദ്ദേഹം എത്തിനോക്കും, അപ്പോൾ അദ്ദേഹം അവനെ ജ്വലിക്കുന്ന നരകത്തിന്റെ മദ്ധ്യത്തിൽ കാണുന്നതാണ്.**

قَالَ تَٱللَّهِ إِن كِدتَّ لَتُرۡدِينِ ﴿٥٦﴾

**﴾56﴿ അദ്ദേഹം (അവനോട്)പറയും: അല്ലാഹുവിനെതന്നെ (സത്യം)! നിശ്ചയമായും നീ എന്നെ നാശത്തിലകപ്പെടുത്തിയേക്കുമായിരുന്നു!**

وَلَوۡلَا نِعۡمَةُ رَبِّي لَكُنتُ مِنَ ٱلۡمُحۡضَرِينَ ﴿٥٧﴾

**﴾57﴿ എന്റെ രക്ഷിതാവിന്റെ അനുഗ്രഹം ഇല്ലായിരുന്നുവെങ്കിൽ, ഞാൻ (ഇതിൽ) ഹാജറാക്കപ്പെടുന്നവരിൽ ഉൾപ്പെടുകതന്നെ ചെയ്യുമായിരുന്നു !**

---

﴾54﴿ قَالَ അദ്ദേഹം പറയും هَلۡ أَنتُمۡ നിങ്ങളാണോ مُطَّلِعُونَ എത്തി(പാളി, ചെന്നു) നോക്കുന്നവർ ﴾55﴿ فَاطَّلَعَ എന്നിട്ടദ്ദേഹം എത്തിനോക്കും فَرَآهُ അപ്പോഴവനെ കാണും فِي سَوَاءِ الْجَحِيمِ ജ്വലിക്കുന്ന നരകത്തിന്റെ മദ്ധ്യത്തിൽ, നടുവിൽ ﴾56﴿ قَالَ അദ്ദേഹം പറയും تَاللَّهِ അല്ലാഹുവിനെത്തന്നെ (സത്യം) إِنۡ كِدۡتَ നിശ്ചയമായും നീ ആയേക്കുമായിരുന്നു لَتُرۡدِينِ എന്നെ നഷ്ടത്തിലാക്കുക, അപകടപ്പെടുത്തുക തന്നെ. ﴾57﴿ وَلَوۡلَا ഇല്ലായിരുന്നെങ്കിൽ نِعۡمَةُ رَبِّي എന്റെ റബ്ബിന്റെ അനുഗ്രഹം لَكُنتُ ഞാൻ ആകുക തന്നെ ചെയ്തിരുന്നു مِنَ الْمُحۡضَرِينَ ഹാജരാക്കപ്പെടുന്നവരിൽ.

നിന്നെപ്പോലെ എന്നെയും അപകടത്തിലാക്കുവാൻ നീ ശ്രമിച്ചുവെങ്കിലും അല്ലാഹു എന്നെ കാത്തുരക്ഷിച്ചു, എന്ന് സാരം. അദ്ദേഹം തന്റെ കൂട്ടുകാരെ അഭിമുഖീകരിച്ച് ഇങ്ങിനെ പറയും:

أَفَمَا نَحْنُ بِمَيِّتِينَ ﴿٥٨﴾

**《58》 എനി, നാം മരണപ്പെട്ടുപോകുന്നവരല്ലല്ലോ,**

إِلَّا مَوْتَتَنَا ٱلْأُولَىٰ وَمَا نَحْنُ بِمُعَذَّبِينَ ﴿٥٩﴾

**《59》 നമ്മുടെ ആദ്യത്തെ മരണമല്ലാതെ?! നാം ശിക്ഷിക്കപ്പെടുന്നവരുമല്ലല്ലോ?!**

---

《58》 أَفَمَانَحْنُ എനി നമ്മളല്ലല്ലോ بِمَيِّتِينَ മരണപ്പെട്ടു പോകുന്നവർ 《59》 إِلامَوْتَتَنَا നമ്മുടെ മരണമല്ലാതെ الأولَى ആദ്യത്തെ, ഒന്നാമത്തെ وَمَانَحْنُ നാമല്ലല്ലോ بِمُعَذَّبِينَ ശിക്ഷിക്കപ്പെടുന്നവരും

---

തന്റെ നിർഭാഗ്യവാനായ ആ ചങ്ങാതിയുടെ സ്ഥിതിഗതികൾ കണ്ടപ്പോൾ, തനിക്കും കൂട്ടുകാർക്കും ലഭിച്ച മഹനീയ പ്രതിഫലങ്ങളെ സന്തോഷപൂർവ്വം സ്മരിച്ചുകൊണ്ട് അദ്ദേഹം കൂട്ടുകാരോട് പറയുന്നതാണിത്. നരകത്തിലെ സ്നേഹിതനോട് പറയുന്ന കൂട്ടത്തിൽ ഉൾപ്പെട്ടതുതന്നെയാണ് ഈ വാക്കുകൾ എന്നും ചിലർക്കഭിപ്രായമുണ്ട്. ഏതായാലും തനിക്കും തന്റെ കൂട്ടുകാർക്കും ലഭിച്ച അനുഗ്രഹങ്ങളിൽ സന്തോഷം പ്രകടിപ്പിക്കുകയാണദ്ദേഹം ചെയ്യുന്നത്. ഭൗതിക ജീവിതത്തിൽ നിന്നും നാം മരിച്ചു വിടവാങ്ങി; എനി നമുക്ക് ഇവിടെ മരണമില്ലാത്ത ശാശ്വത ജീവിതമാണുള്ളത്; എന്നിരിക്കെ, ശിക്ഷയെക്കുറിച്ച് നമുക്ക് ഭയപ്പെടേണ്ടതുമില്ല; ഇത് അല്ലാഹു നമുക്ക് നൽകിയ മഹത്തായ അനുഗ്രഹം തന്നെ എന്നു സാരം. സ്വർഗസ്ഥരായ ഭാഗ്യവാൻമാരുടെ സ്ഥിതിഗതികൾ പലതും വിവരിച്ചശേഷം അല്ലാഹു പറയുന്നു:

إِنَّ هَـٰذَا لَهُوَ ٱلْفَوْزُ ٱلْعَظِيمُ ﴿٦٠﴾

**《60》 നിശ്ചയമായും ഇതുതന്നെയാണ് മഹത്തായ ഭാഗ്യം!**

لِمِثْلِ هَـٰذَا فَلْيَعْمَلِ ٱلْعَـٰمِلُونَ ﴿٦١﴾

**《61》 യത്നിക്കുന്ന ആളുകൾ ഇതുപോലെയുള്ളതിന് വേണ്ടി യത്നിച്ചുകൊള്ളട്ടെ!**

---

《60》 إِنَّ هَذَا നിശ്ചയമായും ഇത് لَهُوَ ഇത് തന്നെയാണ് الْفَوْزُ الْعَظِيمُ മഹത്തായ (വമ്പിച്ച) ഭാഗ്യം, വിജയം 《61》 لِمِثْلِ هَذَا ഇത് പോലുള്ളതിന് വേണ്ടി فَلْيَعْمَلِ പ്രവർത്തിച്ചുകൊള്ളട്ടെ الْعَامِلُونَ പ്രവർത്തിക്കുന്നവർ

---

ഇങ്ങിനെയുള്ള മഹത്തായ ഭാഗ്യം ലഭിക്കുവാനും, അതിനുവേണ്ടി യത്നിക്കുവാനും അല്ലാഹു നമ്മെ തുണക്കട്ടെ. ആമീൻ. അടുത്ത വചനങ്ങളിൽ, നരകവാസികളുടെ സ്ഥിതിഗതികൾ എന്തായിരിക്കുമെന്ന് അല്ലാഹു ചോദിക്കുന്നു:

أَذَٰلِكَ خَيۡرٌ نُّزُلًا أَمۡ شَجَرَةُ ٱلزَّقُّومِ ﴿٦٢﴾

《62》 ആതിഥ്യസല്കാരത്തിൽ ഉത്തമമമായത് അതാണോ? അതല്ല - സക്കൂം വൃക്ഷമോ?!

إِنَّا جَعَلۡنَٰهَا فِتۡنَةً لِّلظَّٰلِمِينَ ﴿٦٣﴾

《63》 നിശ്ചയമായും, നാം അതിനെ [ആ വൃക്ഷത്തെ] അക്രമികൾക്ക് ഒരു പരീക്ഷണം (അഥവാ ആപത്ത്)ആക്കിയിരിക്കുന്നു.

إِنَّهَا شَجَرَةٌ تَخۡرُجُ فِيٓ أَصۡلِ ٱلۡجَحِيمِ ﴿٦٤﴾

《64》 അത് ജ്വലിക്കുന്ന നരകത്തിന്റെ അടിയിൽ ഉല്പാദിക്കുന്ന ഒരു വൃക്ഷമാകുന്നു.

طَلۡعُهَا كَأَنَّهُۥ رُءُوسُ ٱلشَّيَٰطِينِ ﴿٦٥﴾

《65》 അതിന്റെ പഴക്കുല, പിശാചുക്കളുടെ തലകളെപ്പോലെയിരിക്കും.

فَإِنَّهُمۡ لَأٓكِلُونَ مِنۡهَا فَمَالِـُٔونَ مِنۡهَا ٱلۡبُطُونَ ﴿٦٦﴾

《66》 എന്നാലവർ, നിശ്ചയമായും അതിൽ നിന്ന് തിന്നുന്നവരായിരിക്കും; എന്നിട്ട് അതിൽ നിന്ന് വയറു നിറക്കുന്നവരുമായിരിക്കും;

ثُمَّ إِنَّ لَهُمۡ عَلَيۡهَا لَشَوۡبًا مِّنۡ حَمِيمٍ ﴿٦٧﴾

《67》 പിന്നീട്, അതിനുമീതെ (കുടിക്കുവാൻ) ചുട്ടുതിളക്കുന്ന വെള്ളം കൊണ്ടുള്ള ഒരു ചേരുവയും [മിശ്രജലവും] അവർക്കുണ്ട്.

ثُمَّ إِنَّ مَرۡجِعَهُمۡ لَإِلَى ٱلۡجَحِيمِ ﴿٦٨﴾

《68》 പിന്നെ, അവരുടെ മടക്കം, ജ്വലിക്കുന്ന നരകത്തിലേക്കു തന്നെ.

---

《62》 أَذَٰلِكَ خَيۡرٌ അതാണോ ഉത്തമം نُزُلًا ആതിഥ്യസൽക്കാരത്തിൽ أَمۡ അതല്ല, അഥവാ, അതോ شَجَرَةُ الزَّقُّومِ സക്കൂം വൃക്ഷമോ 《63》 إِنَّا جَعَلۡنَاهَا നിശ്ചയമായും നാമതിനെ ആക്കിയിരിക്കുന്നു فِتۡنَةً ഒരു പരീക്ഷണം, ആപത്ത് (ശിക്ഷ) لِلظَّالِمِينَ അക്രമികൾക്ക് 《64》 إِنَّهَا നിശ്ചയമായും അത് شَجَرَةٌ ഒരു വൃക്ഷമാണ് تَخۡرُجُ അത് പുറപ്പെടുന്നു (ഉൽപാദിക്കുന്നു) فِي أَصۡلِ الۡجَحِيمِ നരകത്തിന്റെ അടിയിൽ 《65》 طَلۡعُهَا അതിന്റെ (പഴ)കുല كَأَنَّهُ അതാണെന്നപോലെയിരിക്കും رُءُوسُ الشَّيَاطِينِ പിശാചുക്കളുടെ തലകൾ (പോലെ) 《66》 فَإِنَّهُمۡ എന്നാലവർ لَآكِلُونَ തിന്നുന്നവർതന്നെയായിരിക്കും مِنۡهَا അതിൽ നിന്ന് فَمَالِئُونَ مِنۡهَا എന്നിട്ട് അതിൽ നിന്ന് നിറക്കുന്നവരായിരിക്കും الۡبُطُونَ വയറുകൾ 《67》 ثُمَّ പിന്നെ إِنَّ لَهُمۡ നിശ്ചയമായും അവർക്കുണ്ട് عَلَيۡهَا അതിന്റെ

മീതെ لَشَوۡبًا ഒരു ചേരുവ (മിശ്രം, കലർപ്പ്) مِّنۡ حَمِيمٍ ചുട്ടു (തിളക്കുന്ന) വെള്ളത്തിൽ നിന്ന് ﴾68﴿ ثُمَّ പിന്നെ إِنَّ مَرۡجِعَهُمۡ നിശ്ചയമായും അവരുടെ മടക്കം لَإِلَى ٱلۡجَحِيمِ ജ്വലിക്കുന്ന നരകത്തിലേക്കു തന്നെ.

---

സ്വർഗത്തിലെ അതിഥികൾക്ക് ലഭിക്കുന്ന സൽക്കാരം മുകളിൽ വിവരിച്ചതാണ്. അതേ സമയത്ത് നരകത്തിലെ ആളുകൾക്ക് അവിടെ ലഭിക്കുവാനുള്ളത്, ഇതാ ഇപ്പറയുന്നതുമാണ്. അതുകൊണ്ട് ഏതാണ് വേണ്ടതെന്ന് തീരുമാനിച്ചുകൊള്ളുവാൻ അല്ലാഹു ജനങ്ങളെ ആഹ്വാനം ചെയ്യുന്നു.

അറേബ്യയുടെ ചില കടൽ തീരപ്രദേശങ്ങളിൽ സക്കൂം (الزَّقُّوم) എന്ന പേരിൽ, കയ്പ്പും ദുർവാസനയുമുള്ള ഒരുതരം വൃക്ഷം ഉണ്ടെന്ന് പറയപ്പെടുന്നു. ഉണ്ടെങ്കിൽ തന്നെ, നരകത്തിന്റെ അടിയിൽ ഉൽപാദിക്കുന്ന സക്കൂമും അതുമായി പേരിൽ മാത്രമല്ലാത്ത യാതൊരു സാമ്യവുമില്ലെന്ന് സ്പഷ്ടമാണ്. കാഴ്ചയിൽതന്നെ വികൃതമായ ആ മരത്തിന്റെ കൊള്ളരുതായ്മ ചൂണ്ടിക്കാണിക്കുവാനാണ് كَأَنَّهُۥ رُءُوسُ ٱلشَّيَٰطِينِ (പിശാചുക്കളുടെ തലകൾ പോലെ) എന്ന് അതിന്റെ കുലകളെ ഉപമിച്ചിരിക്കുന്നത്. കൊള്ളരുതാത്ത വികൃത രൂപങ്ങളെ പിശാചുക്കളുടെ തലപോലെയെന്നു ഉപമിക്കുക അറബികളിൽ പതിവുണ്ട്. അതിന്റെ ഫലങ്ങൾ എത്ര തന്നെ അരോചകവും, അസുഖകരവുമാണെങ്കിലും നരകവാസികൾ അടക്കവയ്യാത്ത വിശപ്പുമൂലം അത് തിന്നു വയറു നിറക്കുവാൻ നിർബ്ബന്ധിതരാകും. അതവരുടെ വയറുകളിൽ തിളച്ചു മറിയും (സൂ: ദുഖാൻ : 45) പിന്നീട് ദാഹം അടക്കവയ്യാതെ വെള്ളത്തിന് അവർ ആർത്തികൊള്ളും. ദാഹത്തിന് കിട്ടുന്ന വെള്ളമാകട്ടെ 'ഹമീ'മാകുന്ന ചുട്ടുതിളക്കുന്ന വെള്ളവും! അതാണവർക്ക് കുടിക്കുവാൻ കിട്ടുക. അതാണെങ്കിൽ, അവരുടെ ആമാശയങ്ങളെ നുറുക്കിക്കളയുന്നതുമായിരിക്കും ! (സൂ: മുഹമ്മദ് : 15) മറ്റേതെങ്കിലും, വിധേന അവർക്ക് വല്ല ആശ്വാസവും ലഭിക്കുവാനുണ്ടോ ? ഇല്ല. പിന്നെയും നരകത്തിൽ തങ്ങളുടെ വാസസ്ഥലങ്ങളിലേക്ക് തന്നെയാണവർക്ക് മടങ്ങുവാനുള്ളത്. അങ്ങിനെ നരകത്തിനും ചുട്ടുതിളക്കുന്ന വെള്ളത്തിനുമിടയിൽ അവർ ചുറ്റിത്തിരിയണം ! (സൂ:റഹ്മാൻ 44) അല്ലാഹു നമ്മെയെല്ലാം കാത്തു രക്ഷിക്കട്ടെ ആമീൻ. ഇത്രയും കഠിനകഠോരമായ ശിക്ഷകൾക്ക് അവർ വിധേയരാകുന്നതിന് കാരണം അല്ലാഹു എടുത്തുകാട്ടുന്നു.

إِنَّهُمۡ أَلۡفَوۡاْ ءَابَآءَهُمۡ ضَآلِّينَ ﴿٦٩﴾

**﴾69﴿ നിശ്ചയമായും അവർ തങ്ങളുടെ പിതാക്കളെ വഴിപിഴച്ചവരായി കണ്ടെത്തി:**

فَهُمۡ عَلَىٰٓ ءَاثَٰرِهِمۡ يُهۡرَعُونَ ﴿٧٠﴾

**﴾70﴿ എന്നിട്ട് അവർ അവരുടെ കാൽപാടുകളിൽകൂടി തിരക്കിട്ട് ചെല്ലുമായിരുന്നു,**

وَلَقَدۡ ضَلَّ قَبۡلَهُمۡ أَكۡثَرُ ٱلۡأَوَّلِينَ ﴿٧١﴾

**﴾71﴿ ഇവർക്കുമമ്പ് പൂർവ്വികൻമാരിൽ അധികമാളുകളും വഴിപിഴച്ചു പോകയുണ്ടായിട്ടുണ്ട്.**

وَلَقَدۡ أَرۡسَلۡنَا فِيهِم مُّنذِرِينَ ﴿٧٢﴾

《72》 അവരിൽ നാം, താക്കീതുകാരെ [ദൂതൻമാരെ] അയക്കുകയും ഉണ്ടായി.

فَٱنظُرۡ كَيۡفَ كَانَ عَٰقِبَةُ ٱلۡمُنذَرِينَ ﴿٧٣﴾

《73》 എന്നിട്ട്, നോക്കുക : (ആ) താക്കീത് നൽകപ്പെട്ടവരുടെ പര്യവസാനം എങ്ങിനെയാണ് ഉണ്ടായതെന്ന്! എല്ലാവരും [ശിക്ഷിക്കപ്പെട്ടു]

إِلَّا عِبَادَ ٱللَّهِ ٱلۡمُخۡلَصِينَ ﴿٧٤﴾

《74》 അല്ലാഹുവിന്റെ കളങ്കരഹിതരാക്കപ്പെട്ട (ശുദ്ധന്മാരായ) അടിയാൻമാരൊഴികെ; അവർ [രക്ഷപ്പെട്ടു] .

---

《69》 إِنَّهُمْ أَلْفَوْا കാരണം അവർ കണ്ടെത്തി آبَاءَهُمْ അവരുടെ പിതാക്കളെ ضَالِّينَ വഴിപിഴച്ചവരായി 《70》 فَهُمْ എന്നിട്ടവർ عَلَىٰ آثَارِهِمْ അവരുടെ കാൽപാടുകളിൽ (പ്രവർത്തനങ്ങളിൽ) يُهْرَعُونَ തിരക്കിട്ടു ചെന്നിരുന്നു, ധൃതിപ്പെട്ടിരുന്നു 《71》 وَلَقَدْ ضَلَّ വഴിപിഴക്കുകയുണ്ടായിട്ടുണ്ട് قَبْلَهُمْ അവരുടെ മുമ്പ് أَكْثَرُ الْأَوَّلِينَ പൂർവ്വികരിൽ അധികവും 《72》 وَلَقَدْ أَرْسَلْنَا നാം അയച്ചിട്ടുമുണ്ട് فِيهِمْ അവരിൽ مُنْذِرِينَ താക്കീതുകാരെ 《73》 فَانْظُرْ എന്നിട്ട് നോക്കുക كَيْفَ كَانَ എങ്ങിനെ ആയി, ഉണ്ടായി عَاقِبَةُ الْمُنْذَرِينَ താക്കീത് ചെയ്യപ്പെട്ടവരുടെ പര്യവസാനം (അന്ത്യം) 《74》 إِلا عِبَادَ اللَّهِ അല്ലാഹുവിന്റെ അടിയാൻമാരൊഴികെ الْمُخْلَصِينَ നിഷ്കളങ്കരാക്കപ്പെട്ടവരായ, ശുദ്ധരായ

---

പിതാക്കളുടെ പിഴച്ച മാർഗങ്ങളെ ഒട്ടും ആലോചിക്കാതെ കണ്ടമാനം താത്പര്യപൂർവ്വം അവർ പിൻപറ്റിയിരുന്നുവെന്നാണ് يُهْرَعُونَ (അവർ തിരക്കിട്ടുചെന്നിരുന്നു) എന്നു പറഞ്ഞതിന്റെ വിവക്ഷ. ഇങ്ങിനെ പല സമുദായങ്ങളും പൂർവ്വീകരുടെ പിഴച്ച മാർഗങ്ങൾ പിൻപറ്റുകമൂലം നാശത്തിലും ശിക്ഷയിലും അകപ്പെടുകയുണ്ടായിട്ടുണ്ട്. പക്ഷേ, നിഷ്കളങ്കരും ശുദ്ധ ഹൃദയരുമായ ആളുകൾ അതിൽ നിന്ന് രക്ഷപ്പെടുകയും ചെയ്തു. ഇതിനു ചില ഉദാഹരണങ്ങളാണ് താഴെ കാണുന്നത്:

## വിഭാഗം - 3

وَلَقَدۡ نَادَىٰنَا نُوحٞ فَلَنِعۡمَ ٱلۡمُجِيبُونَ ﴿٧٥﴾

《75》 നൂഹ് നമ്മെ വിളിക്കുകയുണ്ടായി. അപ്പോൾ ഉത്തരം നൽകിയവർ വളരെ നന്നായിട്ടുണ്ട്. [വളരെ നല്ല നിലയിൽ ഉത്തരം നൽകി]

وَنَجَّيْنَٰهُ وَأَهْلَهُۥ مِنَ ٱلْكَرْبِ ٱلْعَظِيمِ ﴿٧٦﴾

《76》 അദ്ദേഹത്തെയും, തന്റെ ആൾക്കാരെയും നാം വമ്പിച്ച സങ്കടത്തിൽ [വിപത്തിൽ] നിന്നു രക്ഷിക്കുകയും ചെയ്തു.

وَجَعَلْنَا ذُرِّيَّتَهُۥ هُمُ ٱلْبَاقِينَ ﴿٧٧﴾

《77》 അദ്ദേഹത്തിന്റെ സന്തതിയെത്തന്നെ അവശേഷിക്കുന്നവരാക്കുകയും ചെയ്തു.

وَتَرَكْنَا عَلَيْهِ فِى ٱلْءَاخِرِينَ ﴿٧٨﴾

《78》 പിന്നീടുള്ളവരിൽ [ഭാവി തലമുറകളിൽ] അദ്ദേഹത്തിന്റെമേൽ നാം (സൽകീർത്തി) ബാക്കിയാക്കുകയും ചെയ്തു.

سَلَٰمٌ عَلَىٰ نُوحٍ فِى ٱلْعَٰلَمِينَ ﴿٧٩﴾

《79》 ലോകരിൽ നൂഹിന്റെമേൽ സലാം [സമാധാനശാന്തി] ഉണ്ടായിരിക്കും.

إِنَّا كَذَٰلِكَ نَجْزِى ٱلْمُحْسِنِينَ ﴿٨٠﴾

《80》 നിശ്ചയമായും, നാം അപ്രകാരമാണ് സുകൃതവാന്മാർക്ക് പ്രതിഫലം കൊടുക്കുന്നത്.

إِنَّهُۥ مِنْ عِبَادِنَا ٱلْمُؤْمِنِينَ ﴿٨١﴾

《81》 അദ്ദേഹം നമ്മുടെ സത്യവിശ്വാസികളായ അടിയാൻമാരിൽ പെട്ടവനാകുന്നു.

ثُمَّ أَغْرَقْنَا ٱلْءَاخَرِينَ ﴿٨٢﴾

《82》 പിന്നെ, മറ്റുള്ളവരെ(യെല്ലാം) നാം മു(ക്കി നശിപ്പി)ക്കുകയും ചെയ്തു.

---

《75》 وَلَقَدْ نَادَانَا നമ്മെ വിളിക്കുകയുണ്ടായി نُوحٌ നൂഹ് فَلَنِعْمَ അപ്പോൾ വളരെ നന്നായി الْمُجِيبُونَ ഉത്തരം നൽകിയവർ 《76》 وَنَجَّيْنَاهُ അദ്ദേഹത്തെ നാം രക്ഷിക്കയും ചെയ്തു وَأَهْلَهُ അദ്ദേഹത്തിന്റെ ആൾക്കാരെ (സ്വന്തക്കാരെ)യും مِنَ الْكَرْبِ സങ്കടത്തി(വിപത്തി)ൽ നിന്നും الْعَظِيمِ വമ്പിച്ച 《77》 وَجَعَلْنَا നാം ആക്കുകയും ചെയ്തു ذُرِّيَّتَهُ അദ്ദേഹത്തിന്റെ സന്തതിയെ هُمُ അവരെ തന്നെ الْبَاقِينَ ബാക്കിയായ (അവശേഷിക്കുന്ന)വർ 《78》 وَتَرَكْنَا നാം വിട്ടു (ബാക്കിയാക്കി) عَلَيْهِ അദ്ദേഹത്തിന്റെ പേരിൽ فِي الْآخِرِينَ പിന്നീടുള്ളവരിൽ, പിൻഗാമികളിൽ 《79》 سَلَامٌ സലാം, സമാധാനശാന്തിയുണ്ട് عَلَىٰ نُوحٍ നൂഹിന്റെമേൽ فِي الْعَالَمِينَ ലോകരിൽ 《80》 إِنَّا നിശ്ചയമായും നാം كَذَٰلِكَ نَجْزِي അപ്രകാരം നാം പ്രതിഫലം കൊടുക്കുന്നു الْمُحْسِنِينَ സുകൃതം(നൻമ,

പുണ്യം) ചെയ്യുന്നവർക്ക് ﴾81﴿ إِنَّهُۥ നിശ്ചയമായും അദ്ദേഹം مِنْ عِبَادِنَا നമ്മുടെ അടിയാൻമാരിൽ പെട്ടവനാണ് الْمُؤْمِنِينَ സത്യവിശ്വാസികളായ ﴾82﴿ ثُمَّ أَغْرَقْنَا പിന്നെ നാം മുക്കി الْآخَرِينَ മറ്റേവരെ

---

നൂഹ് നബി(അ)യുടെയും, ജലപ്രളയത്തിന്റെയും സംഭവം ഒന്നിലധികം പ്രാവശ്യം മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്; ഇവിടെ പറഞ്ഞതിന്റെ സാരം ഇതാണ്; തന്റെ ജനതയുടെ ധിക്കാരവും അക്രമവും അങ്ങേയറ്റം മുഴുത്തപ്പോൾ അദ്ദേഹം രക്ഷക്കായി പ്രാർത്ഥിച്ചു. അല്ലാഹു വേണ്ടതുപോലെ അതിന് ഉത്തരവും നൽകി. അവിശ്വാസികളെയെല്ലാം ജലപ്രളയത്തിൽ നശിപ്പിക്കുകയും, അദ്ദേഹത്തെയും സത്യവിശ്വാസികളെയും രക്ഷിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ സന്തതികളെ നിലനിറുത്തുകയും, ഭാവിതലമുറകളിൽ അദ്ദേഹത്തിന് സൽകീർത്തിയും സമാധാനശാന്തിയുടെ ആശീർവാദങ്ങളും അവശേഷിപ്പിക്കുകയും ചെയ്തു.

പിന്നീട് അവശേഷിച്ചത് അദ്ദേഹത്തിന്റെ സന്തതികളാണെന്ന് (وَجَعَلْنَا ذُرِّيَّتَهُۥ هُمُ الْبَاقِينَ) പറഞ്ഞതിൽനിന്ന് ഭൂലോകത്ത് പിന്നീടുണ്ടായ മനുഷ്യരെല്ലാം ആ സന്തതിവഴി ഉണ്ടായവരാണെന്ന് മനസ്സിലാകുന്നു. കപ്പലിൽ കയറി രക്ഷപ്പെട്ടവരിൽ അദ്ദേഹത്തിന്റെ മക്കളല്ലാത്തവരും ഉണ്ടായിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ സന്താന പരമ്പരമാത്രമേ ലോകത്ത ്നിലനിന്നിട്ടുള്ളൂവെന്നാണ് പല ക്വുർആൻ വ്യാഖ്യാതാക്കളും പറയുന്നത്. അറബികൾ, പേർഷ്യക്കാർ, റോമക്കാർ (യൂറോപ്യൻ) മുതലായവർ സാം എന്ന പുത്രന്റെയും, നീഗ്രോ മുതലായ കറുത്ത വർഗങ്ങൾ ഹാം എന്ന പുത്രന്റെയും തുർക്കികൾ, യാഗോക്ക്, മാഗോക്ക് (റഷ്യ, മങ്കോളിയാ മുതലായ നാടുകളിലുള്ളവർ) യാഫെഥ് എന്ന പുത്രന്റെയും സന്തതികളാണെന്നുമാണ് പൊതുവിൽ അഭിപ്രായം. സാം അറബികളുടെയും, ഹാം അബീസീനിയക്കാരുടെയും, യാഫെഥ് റോമക്കാരുടെയും പിതാവാണെന്ന് ഒരു ഹദീഥിലും വന്നിട്ടുണ്ട്. (തി; ഹാ; ത്വ;) ചരിത്രപരമായി നോക്കുമ്പോൾ ഇപ്പറഞ്ഞതിനെ അനുകൂലിക്കുന്നതും, പ്രതികൂലിക്കുന്നതുമായ അഭിപ്രായങ്ങൾ കാണാം. الله اعلم

നൂഹ് നബി(അ)യെപ്പറ്റി إِنَّهُۥ مِنْ عِبَادِنَا الْمُؤْمِنِينَ (അദ്ദേഹം നമ്മുടെ സത്യവിശ്വാസികളായ അടിയാൻമാരിൽപെട്ടവനാണ്) എന്ന് പറഞ്ഞുവല്ലോ, സത്യവിശ്വാസികളെല്ലാം ഒരേ കക്ഷിയിലും സമൂഹത്തിലും പെട്ടവരാണെന്ന് സൂചിപ്പിച്ചുകൊണ്ട് അടുത്ത വചനം ഇബ്റാഹീം നബി(അ)യുടെ കഥ വിവരിക്കുന്നു.

۞ وَإِنَّ مِن شِيعَتِهِۦ لَإِبْرَٰهِيمَ ﴿٨٣﴾

**﴾83﴿ നിശ്ചയമായും, അദ്ദേഹത്തിന്റെ കക്ഷിയിൽപെട്ടവൻ തന്നെയാണ് ഇബ്റാഹീമും.**

إِذْ جَآءَ رَبَّهُۥ بِقَلْبٍ سَلِيمٍ ﴿٨٤﴾

**﴾84﴿ നിർദ്ദോഷമായ ഒരു ഹൃദയത്തോടുകൂടി അദ്ദേഹം തന്റെ രക്ഷിതാവിങ്കൽ വന്ന സന്ദർഭം (ഓർക്കുക)**

إِذۡ قَالَ لِأَبِيهِ وَقَوۡمِهِۦ مَاذَا تَعۡبُدُونَ ﴿٨٥﴾

**《85》 അതായത്, അദ്ദേഹം തന്റെ പിതാവിനോടും, ജനതയോടും പറഞ്ഞ സന്ദർഭം ; നിങ്ങൾ എന്തിനെയാണ് ആരാധിക്കുന്നത്?!**

أَئِفۡكًا ءَالِهَةً دُونَ ٱللَّهِ تُرِيدُونَ ﴿٨٦﴾

**《86》 കള്ളമായിക്കൊണ്ട് അല്ലാഹുവിന് പുറമെ നിങ്ങൾ ആരാധ്യൻമാരെ ഉദ്ദേശിക്കുകയാണോ ?!**

فَمَا ظَنُّكُم بِرَبِّ ٱلۡعَٰلَمِينَ ﴿٨٧﴾

**《87》 അപ്പോൾ, ലോകരക്ഷിതാവിനെപ്പറ്റി നിങ്ങളുടെ ധാരണയെന്താണ്?!**

---

《83》 وَإِنَّ مِن شِيعَتِهِۦ നിശ്ചയമായും അദ്ദേഹത്തിന്റെ കക്ഷിയിൽപെട്ടവൻതന്നെ لَإِبۡرَٰهِيمَ ഇബ്റാഹീം 《84》 إِذۡ جَآءَ അദ്ദേഹം വന്ന സന്ദർഭം رَبَّهُۥ തന്റെ രക്ഷിതാവിങ്കൽ بِقَلۡبٍ ഒരു ഹൃദയവുമായി سَلِيمٍ നിർദ്ദോഷമായ, അന്യൂനമായ, സുരക്ഷിതമായ 《85》 إِذۡ قَالَ അതായത് താൻ പറഞ്ഞപ്പോൾ لِأَبِيهِ തന്റെ പിതാവിനോട് وَقَوۡمِهِۦ തന്റെ ജനതയോടും مَاذَا تَعۡبُدُونَ എന്തിനെയാണ് നിങ്ങളാരാധിക്കുന്നത് 《86》 أَئِفۡكًا കള്ളമായിട്ടോ ءَالِهَةً പല ആരാധ്യവസ്തുക്കളെ دُونَ ٱللَّهِ അല്ലാഹുവിന് പുറമെ تُرِيدُونَ നിങ്ങളുദ്ദേശിക്കുന്നു 《87》 فَمَا ظَنُّكُم അപ്പോൾ നിങ്ങളുടെ ധാരണ (വിചാരം) എന്താണ് بِرَبِّ ٱلۡعَٰلَمِينَ ലോക(രുടെ) രക്ഷിതാവിനെപ്പറ്റി

---

യാതൊരുവിധ കളങ്കവും, സ്വാർത്ഥവും തീണ്ടാത്ത ശുദ്ധമനസ്സോടെ സത്യവിശ്വാസത്തിന്റെ മാർഗത്തിൽ ഇബ്റാഹീം നബി(അ) ത്യാഗസന്നദ്ധനായി എന്നത്രെ നിർദ്ദോഷമായ ഹൃദയത്തോടുകൂടി അദ്ദേഹം തന്റെ റബ്ബിങ്കൽ വന്നു എന്ന് പറഞ്ഞതിന്റെ താൽപര്യം. ഇബ്റാഹീം നബി(അ)യുടെ സംഭവത്തിന്റെ പല വശങ്ങളും ഇതിനുമുമ്പ് ഒന്നിലധികം പ്രാവശ്യം വിവരിക്കപ്പെട്ടിട്ടുള്ളതാണ്. അദ്ദേഹം വിഗ്രഹങ്ങളെ ആക്ഷേപിച്ചതും, നശിപ്പിച്ചതും, അതുമൂലം പരീക്ഷണങ്ങൾക്ക് വിധേയനായത്, മകൻ ഇസ്മാഈൽ നബി(അ)നെ ബലിയർപ്പിക്കുന്നത് എന്നിവയെപ്പറ്റിയാണ് പ്രധാനമായും ഈ സൂറത്തിൽ വിവരിക്കുന്നത്. ജനങ്ങളെല്ലാം ഒരു ഉൽസവത്തിൽ പങ്കെടുക്കുവാൻ പോകുമ്പോൾ അദ്ദേഹം അവരൊന്നിച്ച് സംബന്ധിക്കാതിരിക്കുന്നതിനുള്ള കാരണമാണ് അടുത്ത വചനത്തിൽ കാണുന്നത്.

فَنَظَرَ نَظۡرَةً فِي ٱلنُّجُومِ ﴿٨٨﴾

**《88》 അങ്ങനെ, അദ്ദേഹം നക്ഷത്രങ്ങളിൽ ഒരു നോട്ടം നോക്കി.**

فَقَالَ إِنِّي سَقِيمٞ ﴿٨٩﴾

**《89》 എന്നിട്ട് പറഞ്ഞു: നിശ്ചയമായും ഞാൻ അസുഖമുള്ളവനാണ്.**

فَتَوَلَّوۡاْ عَنۡهُ مُدۡبِرِينَ ﴿٩٠﴾

**《90》 അപ്പോൾ, അവർ അദ്ദേഹത്തെ വിട്ടു പിന്തിരിഞ്ഞു മാറിപ്പോയി.**

《88》 فَنَظَرَ അങ്ങനെ അദ്ദേഹം നോക്കി نَظْرَةً ഒരു നോട്ടം فِي النُّجُومِ നക്ഷത്രങ്ങളിൽ 《89》 فَقَالَ എന്നിട്ട് പറഞ്ഞു إِنِّي നിശ്ചയമായും ഞാൻ سَقِيمٌ അസുഖമുള്ളവനാണ്, രോഗിയാണ്, അനാരോഗ്യനാണ് 《90》 فَتَوَلَّوْا അപ്പോൾ അവർ തിരിഞ്ഞു പോയി عَنْهُ അദ്ദേഹത്തിൽ നിന്ന് مُدْبِرِينَ പിന്നിട്ടവരായി

'നക്ഷത്രത്തിൽ' നോക്കി എന്ന് പറഞ്ഞതിന്റെ താൽപര്യം കുറേനേരം ചിന്തിച്ചു എന്നായിരിക്കാം. ഒരു വിഷയത്തെക്കുറിച്ച് കാര്യമായും, ദീർഘമായും ചിന്തിച്ചു എന്ന അർത്ഥത്തിൽ نَظَرَ فِي النُّجُومِ (നക്ഷത്രങ്ങളെ നോക്കി) എന്ന് അറബികൾ പറയാറുണ്ടായിരുന്നതായി ക്വത്താദഃ(റ)യിൽ നിന്ന് നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്. അവരുടെ അഭാവത്തിൽ അവരുടെ വിഗ്രഹങ്ങളെ കൊത്തിമുറിക്കുവാൻ ഉദ്ദേശിച്ചിരിക്കുകയാണ് ഇബ്റാഹീം നബി. അതിനാൽ അവരൊന്നിച്ച് ഉത്സവത്തിൽ പങ്കെടുക്കാതിരിക്കുവാൻ ഒരു കാരണം അദ്ദേഹം ആലോചിച്ചു. ഞാൻ സുഖമില്ലാത്തവനാണ് – അഥവാ നിങ്ങളുടെ സ്ഥിതിഗതികൾ നിമിത്തം – മനസ്സിന് സുഖമില്ല – എന്ന് പറഞ്ഞു. ഒരു പക്ഷേ, ശാരീരികമായി തന്നെ അദ്ദേഹത്തിന് എന്തെങ്കിലും അസുഖമുണ്ടായിരുന്നുവെന്നും വരാം. الله اعلم ഏതായാലും ജനങ്ങൾ സ്ഥലം വിട്ടു.

فَرَاغَ إِلَىٰٓ ءَالِهَتِهِمْ فَقَالَ أَلَا تَأْكُلُونَ ﴿٩١﴾

**《91》 എന്നിട്ട് അദ്ദേഹം അവരുടെ ആരാധ്യവസ്തുക്കളിലേക്ക് തിരിഞ്ഞു (അഥവാ ഒഴിഞ്ഞുചെന്നു) എന്നിട്ട് പറഞ്ഞു: നിങ്ങൾ തിന്നുന്നില്ലേ?!**

مَا لَكُمْ لَا تَنطِقُونَ ﴿٩٢﴾

**《92》 നിങ്ങൾക്കെന്താണ് - നിങ്ങൾ മിണ്ടുന്നില്ലേ?!**

فَرَاغَ عَلَيْهِمْ ضَرْبًۢا بِٱلْيَمِينِ ﴿٩٣﴾

**《93》 അങ്ങനെ, അദ്ദേഹം വലംകയ്യാൽ [ഊക്കോടെ] വെട്ടിക്കൊണ്ട് അവരുടെ മേൽക്ക് തിരിഞ്ഞു**

《91》 فَرَاغَ അപ്പോൾ അദ്ദേഹം തിരിഞ്ഞു, ഒളിഞ്ഞുചെന്നു إِلَىٰ آلِهَتِهِمْ അവരുടെ ദൈവങ്ങളിലേക്ക്, ആരാധ്യവസ്തുക്കളിലേക്ക് فَقَالَ എന്നിട്ട് പറഞ്ഞു أَلَا تَأْكُلُونَ നിങ്ങൾ തിന്നുന്നില്ലേ 《92》 مَا لَكُمْ നിങ്ങൾക്കെന്താണ് لَا تَنطِقُونَ നിങ്ങൾ മിണ്ടുന്നില്ല, സംസാരിക്കുന്നില്ല 《93》 فَرَاغَ അങ്ങനെ അദ്ദേഹം തിരിഞ്ഞു عَلَيْهِمْ അവരിൽ, അവരുടെ മേൽ ضَرْبًا വെട്ടിക്കൊണ്ട്, അടിച്ചുകൊണ്ട് بِالْيَمِينِ വലങ്കയ്യാൽ(ഊക്കോടെ)

സൂ: അൻബിയാഇൽ പറഞ്ഞതുപോലെ, വലിയ വിഗ്രഹത്തെമാത്രം അദ്ദേഹം ബാക്കിയാക്കി. നിങ്ങൾ തിന്നുന്നില്ലേ, നിങ്ങൾ മിണ്ടുന്നില്ലല്ലോ എന്നൊക്കെ അവയെ നിന്ദിച്ചു പറഞ്ഞ വാക്കുകളാണെന്ന് വ്യക്തമാണ്. വിഗ്രഹങ്ങളുടെ മുമ്പിൽ നിവേദ്യമായി സമർപ്പിക്കപ്പെട്ട ഭക്ഷണസാധനങ്ങളെ ഉദ്ദേശിച്ചായിരിക്കാം തിന്നുന്നില്ലേ എന്ന് പറഞ്ഞത്. ജനങ്ങൾ ഉത്സവത്തിൽനിന്ന് മടങ്ങിവന്നപ്പോഴാണ് സംഭവം അറിയുന്നത്.

فَأَقۡبَلُوٓاْ إِلَيۡهِ يَزِفُّونَ ﴿٩٤﴾

《94》 എന്നിട്ട് അവർ ധൃതിപിടിച്ചുകൊണ്ട് അദ്ദേഹത്തിന്റെ അടുക്കലേക്ക് മുന്നിട്ടു ചെന്നു.

قَالَ أَتَعۡبُدُونَ مَا تَنۡحِتُونَ ﴿٩٥﴾

《95》 അദ്ദേഹം പറഞ്ഞു: നിങ്ങൾ (സ്വയം)കൊത്തിപ്പണിതുണ്ടാക്കുന്നതിനെ നിങ്ങൾ ആരാധിക്കുകയോ?!

وَٱللَّهُ خَلَقَكُمۡ وَمَا تَعۡمَلُونَ ﴿٩٦﴾

《96》 അല്ലാഹുവാണല്ലോ, നിങ്ങളെയും, നിങ്ങൾ പ്രവർത്തിച്ചുണ്ടാക്കുന്നതിനെയും സൃഷ്ടിച്ചത്!

قَالُواْ ٱبۡنُواْ لَهُۥ بُنۡيَٰنًا فَأَلۡقُوهُ فِي ٱلۡجَحِيمِ ﴿٩٧﴾

《97》 അവർ പറഞ്ഞു: നിങ്ങൾ അവനുവേണ്ടി ഒരു എടുപ്പ് നിർമിക്കുവിൻ; എന്നിട്ട് അവനെ ജ്വലിക്കുന്ന അഗ്നിയിൽ ഇട്ടേക്കുവിൻ!

فَأَرَادُواْ بِهِۦ كَيۡدًا فَجَعَلۡنَٰهُمُ ٱلۡأَسۡفَلِينَ ﴿٩٨﴾

《98》 അങ്ങനെ, അവർ അദ്ദേഹത്തെപ്പറ്റി ഒരു തന്ത്രം ഉദ്ദേശിച്ചു. എന്നാൽ, അവരെ നാം ഏറ്റവും അധമന്മാരാക്കി [പരാജിതരാക്കി].

---

《94》 فَأَقْبَلُوا എന്നിട്ട് അവർ മുന്നിട്ടു إِلَيْهِ അദ്ദേഹത്തിന്റെ അടുക്കലേക്ക് يَزِفُّونَ ധൃതി പിടിച്ചവരായി, തിരക്കിട്ടുകൊണ്ട് 《95》 قَالَ അദ്ദേഹം പറഞ്ഞു أَتَعْبُدُونَ നിങ്ങൾ ആരാധിക്കുകയോ مَاتَنْحِتُونَ നിങ്ങൾ കൊത്തിയുണ്ടാക്കുന്ന (ശില്പവേല ചെയ്യുന്ന) തിനെ 《96》 وَاللَّهُ അല്ലാഹുവാണല്ലോ, അല്ലാഹുവത്രെ خَلَقَكُمْ നിങ്ങളെ സൃഷ്ടിച്ചത് وَمَاتَعْمَلُونَ നിങ്ങൾ പ്രവർത്തിച്ചുണ്ടാക്കുന്നതിനെയും 《97》 قَالُوا അവർ പറഞ്ഞു ابْنُوا നിങ്ങൾ പടുത്തുണ്ടാക്കുവിൻ, സ്ഥാപിക്കുവിൻ لَهُ അവനുവേണ്ടി بُنْيَانًا ഒരു എടുപ്പ്, കെട്ടിടം فَأَلْقُوهُ എന്നിട്ടവനെ ഇടുവിൻ فِي الْجَحِيمِ ജ്വലിക്കുന്ന തീയിൽ 《98》 فَأَرَادُوا അങ്ങനെ അവർ ഉദ്ദേശിച്ചു بِهِ അദ്ദേഹത്തെക്കൊണ്ട് كَيْدًا ഒരു തന്ത്രം, ഉപായം فَجَعَلْنَاهُمُ എന്നാൽ നാമവരെ ആക്കി الأَسْفَلِينَ ഏറ്റവും അധമൻമാർ, താണവർ

---

بُنْيَان (എടുപ്പ് അല്ലെങ്കിൽ കെട്ടിടം) അദ്ദേഹത്തെ ചുട്ടെരിക്കുവാനുള്ള അഗ്നികുണ്ഡമാകുന്നു. ഇവിടെ ചുരുക്കിപ്പറഞ്ഞതായ ഈ സംഭവത്തെക്കുറിച്ച് സൂറത്തുൽ അൻബിയാഇലും അതിന്റെ വ്യാഖ്യാനത്തിലും തുടർന്നുള്ള വ്യാഖ്യാനക്കുറിപ്പിലും വിവരിച്ചു കഴിഞ്ഞിരിക്കകൊണ്ട് കൂടുതൽ വിവരിക്കുന്നില്ല. അഗ്നി കുണ്ഡത്തിൽനിന്ന് രക്ഷപ്പെട്ടശേഷമുണ്ടായ സംഭവങ്ങളാണ് അല്ലാഹു തുടർന്നു പറയുന്നത്:

وَقَالَ إِنِّي ذَاهِبٌ إِلَىٰ رَبِّي

《99》 അദ്ദേഹം പറഞ്ഞു: നിശ്ചയമായും ഞാൻ എന്റെ റബ്ബിങ്കലേക്ക്

سَيَهْدِينِ ﴿٩٩﴾

**പോകുകയാണ്. അവൻ എനിക്ക് മാർഗദർശനം നൽകിക്കൊള്ളും.**

رَبِّ هَبْ لِى مِنَ ٱلصَّٰلِحِينَ ﴿١٠٠﴾

**《100》 എന്റെ റബ്ബേ, നീ എനിക്ക് സദ്വൃത്തന്മാരിൽപെട്ടവരെ പ്രദാനം ചെയ്യേണമേ!**

《99》 وَقَالَ അദ്ദേഹം പറഞ്ഞു إِنِّي നിശ്ചയമായും ഞാൻ ذَاهِبٌ പോകുന്നവനാണ് إِلَىٰ رَبِّي എന്റെ റബ്ബിങ്കലേക്ക് سَيَهْدِينِ അവൻ എനിക്ക് മാർഗദർശനം നൽകിക്കൊള്ളും. 《100》 رَبِّ എന്റെ രക്ഷിതാവേ هَبْ لِي എനിക്ക് പ്രദാനം ചെയ്യേണമേ مِنَ الصَّالِحِينَ സദ്വൃത്തൻമാരിൽ നിന്ന്, നല്ല ആളുകളിൽപെട്ട(വരെ)

ആ നാട്ടിൽ തൗഹീദിന്റെ പ്രബോധനം നടത്തുവാൻ യാതൊരു മാർഗവുമില്ലെന്ന് ഇബ്റാഹീം നബി(അ)ക്ക് ബോധ്യപ്പെട്ടു. തന്റെ റബ്ബ് തനിക്ക് വേണ്ടുന്ന സഹായവും, നിർദ്ദേശവും നൽകുമെന്ന ഉത്തമവിശ്വാസം അദ്ദേഹത്തിനുണ്ട്. അങ്ങനെ, അദ്ദേഹം ശാമിലേക്ക് ഹിജ്റഃ പോയി. തൗഹീദിന്റെ പ്രബോധനത്തിൽ തന്നെ സഹായിക്കുവാനും, ആ പ്രബോധനകൃത്യം തനിക്കു ശേഷവും നിലനിറുത്തുവാനും കൊള്ളാവുന്ന സദ്വൃത്തരായ പിൻഗാമികൾ തനിക്കുണ്ടായാൽ കൊള്ളാമെന്ന് അദ്ദേഹം ആശിച്ചു. അദ്ദേഹത്തിനു വാർദ്ധക്യവും പിടിപെട്ടിരിക്കുന്നു. അങ്ങിനെ, അതിനായി അല്ലാഹുവോട് അദ്ദേഹം പ്രാർത്ഥിച്ചു. പ്രാർത്ഥന സ്വീകരിക്കപ്പെടുകയും ചെയ്തു.

فَبَشَّرْنَٰهُ بِغُلَٰمٍ حَلِيمٍ ﴿١٠١﴾

**《101》 അപ്പോൾ, സഹനശീലനായ ഒരു ബാലനെക്കുറിച്ച് നാം അദ്ദേഹത്തിന് സന്തോഷവാർത്ത അറിയിച്ചു.**

فَلَمَّا بَلَغَ مَعَهُ ٱلسَّعْىَ قَالَ يَٰبُنَىَّ إِنِّىٓ أَرَىٰ فِى ٱلْمَنَامِ أَنِّىٓ أَذْبَحُكَ فَٱنظُرْ مَاذَا تَرَىٰ ۚ

**《102》 എന്നിട്ട് അവൻ ആ [ബാലൻ] തന്റെ കൂടെ പ്രയത്നിക്കുവാൻ (പ്രായം) എത്തിയപ്പോൾ, അദ്ദേഹം പറയുകയാണ്: എന്റെ കുഞ്ഞുമകനേ, ഞാൻ നിന്നെ അറുക്കുന്നതായി ഞാൻ ഉറക്കിൽ(സ്വപ്നം) കാണുന്നു! അതുകൊണ്ട് (അതിനെപ്പറ്റി) നീ എന്താണഭിപ്രായപ്പെടുന്നത് എന്ന് (ചിന്തിച്ചു) നോക്കുക!**

قَالَ يَٰٓأَبَتِ ٱفْعَلْ مَا تُؤْمَرُ ۖ سَتَجِدُنِىٓ إِن شَآءَ ٱللَّهُ مِنَ ٱلصَّٰبِرِينَ ﴿١٠٢﴾

**അവൻ പറഞ്ഞു: 'എന്റെ ഉപ്പാ, അവിടുത്തോട് കൽപിക്കപ്പെടുന്നത് അവിടുന്ന് ചെയ്തുകൊള്ളുക! അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷം, എന്നെ ക്ഷമ കാണിക്കുന്നവരിൽ**

**പെട്ടവനായി അങ്ങുന്ന് കണ്ടെത്തിച്ചേ
ക്കുന്നതാണ്.'**

---

﴾101﴿ فَبَشَّرْنَاهُ അപ്പോൾ നാം അദ്ദേഹത്തിന് സന്തോഷവാർത്ത അറിയിച്ചു بِغُلَامٍ ഒരു ബാലനെ (ആൺകുട്ടിയെ)ക്കുറിച്ച് حَلِيمٍ സഹനശീലനായ, ഒതുക്കമുള്ള ﴾102﴿ فَلَمَّا بَلَغَ എന്നിട്ടു അവൻ എത്തിയപ്പോൾ مَعَهُ തന്റെ കൂടെ السَّعْيَ പ്രയത്നത്തിന്, പരിശ്രമിക്കുവാൻ قَالَ അദ്ദേഹം പറഞ്ഞു يَا بُنَيَّ എന്റെ കുഞ്ഞു(ഓമന)മകനേ إِنِّي أَرَى നിശ്ചയമായും ഞാൻ കാണുന്നു فِي الْمَنَامِ ഉറക്കിൽ (സ്വപ്നത്തിൽ) أَنِّي أَذْبَحُكَ ഞാൻ നിന്നെ അറുക്കുന്നതായി فَانظُرْ അതുകൊണ്ട് നീ നോക്കുക مَاذَا تَرَى നീ എന്താണ് അഭിപ്രായപ്പെടുന്നതെന്ന് قَالَ അവൻ പറഞ്ഞു يَا أَبَتِ എന്റെ ഉപ്പാ, പിതാവേ افْعَلْ ചെയ്തുകൊള്ളുക مَا تُؤْمَرُ നിങ്ങളോട് (അവിടുത്തോട്) കൽപിക്കപ്പെടുന്നത് سَتَجِدُنِي എന്നെ നിങ്ങൾ കണ്ടെത്തിച്ചേക്കും إِن شَاءَ اللَّهُ അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷം مِنَ الصَّابِرِينَ ക്ഷമിക്കുന്നവരിൽപെട്ട(വനായി)

---

ഇബ്‌റാഹീം നബി(അ)യുടെ പ്രഥമ പുത്രനായ ഇസ്‌മാഈൽ നബി(അ)യാണ് ഇവിടെ സഹനശീലനായ ബാലൻ (غُلَامٍ حَلِيمٍ ) എന്നു പറഞ്ഞത്. അദ്ദേഹത്തോടൊപ്പം പ്രയത്നിക്കാറായി (بَلَغَ مَعَهُ السَّعْيَ) എന്നു പറഞ്ഞതിന്റെ ഉദ്ദേശ്യം, ഉപജീവനമാർഗങ്ങളിലും മറ്റും തന്നെ സഹായിക്കുവാനുള്ള പ്രായം എത്തിയെന്നും, മതസേവന കൃത്യങ്ങളിൽ തന്റേടത്തോടെ തന്നോടൊപ്പം പങ്കെടുക്കാറായി എന്നും - രണ്ടുവിധത്തിലും- ആകാവുന്നതാണ്. അന്ന് ഇസ്‌മാഈൽ (അ)ന് പതിമൂന്ന് വയസ്സു പ്രായമായിരുന്നുവെന്ന് പറയപ്പെടുന്നു. ഏതായാലും വൃദ്ധനായ പിതാവിന് മകനെക്കൊണ്ട് സഹായം ലഭിക്കാറായ ഘട്ടത്തിലാണ് ആ ഏകപുത്രനെ അറുക്കുന്നതായി അദ്ദേഹം സ്വപ്നം കാണുന്നത്. നബിമാരുടെ സ്വപ്നം യാഥാർത്ഥ്യമായിരിക്കും. ആകയാൽ അതിന് വഹ്‌യിന്റെ സ്ഥാനമുണ്ട്.

നബിﷺ പറയുകയുണ്ടായി : പ്രവാചകത്വത്തിൽ നിന്ന് സന്തോഷവാർത്ത അറിയിപ്പുകൾ (المُبشرات) അല്ലാതെ ഒന്നും ബാക്കിയില്ല, സ്വഹാബികൾ ചോദിച്ചു : എന്താണ് സന്തോഷ വാർത്ത അറിയിപ്പുകൾ ? തിരുമേനി പറഞ്ഞു : 'നല്ലതായ സ്വപ്നമാകുന്നു'. (ബു.) മറ്റൊരു ഹദീഥിൽ നബിﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു : 'നല്ല സ്വപ്നം പ്രവാചകത്വത്തിന്റെ നാൽപത്താറ് അംശങ്ങളിൽപെട്ട ഒരംശമാണ്'. (ബു.മു.) വേറൊരു ഹദീഥിൽ നബിﷺ പറയുന്നു :'നല്ല സ്വപ്നം അല്ലാഹുവിൽ നിന്നും, ദുസ്വപ്നം പിശാചിൽനിന്നുമാണ്. അതുകൊണ്ട് നിങ്ങളിൽ ഒരാൾ താൻ ഇഷ്ടപ്പെടുന്ന സ്വപ്നം കണ്ടാൽ താൻ ഇഷ്ടപ്പെടുന്നവരോടല്ലാതെ അതിനെക്കുറിച്ച് സംസാരിക്കരുത്. തനിക്ക് അനിഷ്ടമായിരിക്കുന്നതുകണ്ടാൽ, അതിന്റെ കെടുതിയിൽനിന്നും, പിശാചിന്റെ കെടുതിൽ നിന്നും അല്ലാഹുവിനോട് രക്ഷതേടുകയും, തന്റെ ഇടതുഭാഗത്ത് മൂന്നു പ്രാവശ്യം തുപ്പുകയും, ചെയ്യട്ടെ. അതിനെപ്പറ്റി ഒരാളോടും സംസാരിക്കുകയും ചെയ്യരുത്. എന്നാലത് അവന് ഉപദ്രവം ചെയ്കയില്ല'. (ബു. മു.)

ഇബ്‌റാഹീം (അ) സ്വപ്നം മകനെ അറിയിച്ചു. അഭിപ്രായം ആരായുകയും ചെയ്തു. ആ പിതാവിന്റെ മകനല്ലേ?! സദ്‌വൃത്തരിൽപ്പെട്ട സന്താനത്തിനുവേണ്ടിയാണദ്ദേഹം

പ്രാർത്ഥിച്ചിരുന്നതും, അപ്പോൾ ഇസ്മാഈൽ (അ) ഒരു സദ്വൃത്തൻ തന്നെയായിരിക്കുമല്ലോ. കൂടാതെ സഹനശീലൻ (حَلِيم) എന്നൊരു സാക്ഷ്യപത്രവും അല്ലാഹു അദ്ദേഹത്തിനുനല്കിയിരിക്കുന്നു. പിതാവിന്റെ സ്വപ്നം സാക്ഷാൽകരിക്കപ്പെടേണ്ടുന്ന ഒരു കല്പനയാണെന്ന് അദ്ദേഹത്തിനറിയാം. അദ്ദേഹം വൈമനസ്യം കൂടാതെ പിതാവിന് സമ്മതം നൽകി. അല്ലാഹു തനിക്ക് ക്ഷമയും സഹനവും നൽകുമെന്ന് സ്വയം സമാധാനിക്കുകയും, പിതാവിനെ സമാധാനിപ്പിക്കുകയും ചെയ്തു.

فَلَمَّآ أَسْلَمَا وَتَلَّهُۥ لِلْجَبِينِ ﴿١٠٣﴾

**《103》 അങ്ങനെ, രണ്ടുപേരും (കൽപനക്കു) കീഴടങ്ങുകയും, അദ്ദേഹം അവനെ നെറ്റിവെച്ച് (കമിഴ്ത്തി)കിടത്തുകയും ചെയ്തപ്പോൾ..! [ഹാ! ആ സന്ദർഭം വിവരിക്കേണ്ടതില്ല]**

وَنَـٰدَيْنَـٰهُ أَن يَـٰٓإِبْرَٰهِيمُ ﴿١٠٤﴾

**《104》 നാം [അല്ലാഹു] അദ്ദേഹത്തെ വിളിച്ചു (പറഞ്ഞു): ഹേ, ഇബ്റാഹീം [മതി]**

قَدْ صَدَّقْتَ ٱلرُّءْيَآ ۚ إِنَّا كَذَٰلِكَ نَجْزِى ٱلْمُحْسِنِينَ ﴿١٠٥﴾

**《105》 തീർച്ചയായും, നീ സ്വപ്നത്തെ സാക്ഷാൽക്കരിച്ചിരിക്കുന്നു! ഇപ്രകാരമാണ് സുകൃതവാൻമാർക്ക് നാം പ്രതിഫലം കൊടുക്കുന്നത്.**

إِنَّ هَـٰذَا لَهُوَ ٱلْبَلَـٰٓؤُا۟ ٱلْمُبِينُ ﴿١٠٦﴾

**《106》 നിശ്ചയമായും, ഇത് തന്നെയാണ് സ്പഷ്ടമായ പരീക്ഷണം.**

وَفَدَيْنَـٰهُ بِذِبْحٍ عَظِيمٍ ﴿١٠٧﴾

**《107》 മഹത്തായ ഒരു ബലിമൃഗത്തെക്കൊണ്ട് അവനു (പകരം) നാം തെണ്ടംകൊടുക്കുകയും ചെയ്തു.**

---

《103》 فَلَمَّاأَسْلَمَا അങ്ങനെ രണ്ടുപേരും കീഴടങ്ങിയ (അനുസരിച്ച)പ്പോൾ وَتَلَّهُ അവനെ തള്ളിയിട്ടു, കിടത്തി لِلْجَبِينِ നെറ്റിത്തടത്തിൽ, ചെന്നിക്കു 《104》 وَنَادَيْنَاهُ നാം അദ്ദേഹത്തെ വിളിച്ചു أَنْ يَاإِبْرَاهِيمُ ഇബ്റാഹീമേ എന്ന് 《105》 قَدْصَدَّقْتَ തീർച്ചയായും നീ സത്യമാക്കി (സാക്ഷാൽകരിച്ചു) الرُّؤْيَا സ്വപ്നം إِنَّا നിശ്ചയമായും നാം كَذَٰلِكَ അപ്രകാരം نَجْزِي നാം പ്രതിഫലം നൽകുന്നു الْمُحْسِنِينَ സുകൃതവാൻമാർക്ക്, നന്മ ചെയ്യുന്നവർക്ക് 《106》 إِنَّ هَٰذَا നിശ്ചയമായും ഇത് لَهُوَ ഇതു തന്നെ الْبَلَاءُ الْمُبِينُ സ്പഷ്ടമായ പരീക്ഷണം 《107》 وَفَدَيْنَاهُ നാം അവന് തെണ്ടംകൊടുത്തു, ബലി

യാക്കി بِذِبۡحٍ عَظِيمٍ മഹത്തായ ഒരു അറവ് മൃഗ(ബലിമൃഗ)ത്തെ

പുത്രവാത്സല്യമോ, പിതൃസ്നേഹമോ ഒന്നുംതന്നെ ആ മഹാനുഭവൻമാരെ തടഞ്ഞില്ല. അവർ അല്ലാഹുവിന്റെ കൽപനക്ക് പരിപൂർണമായും കീഴടങ്ങി: അല്ലാഹുവിന്റെ പ്രീതിക്കു മുമ്പിൽ മറ്റെല്ലാം അവർ അവഗണിച്ചു. പ്രിയപുത്രനെ ബലി ചെയ്‌വാനായി കമഴ്ത്തിക്കിടത്തി..... അല്ലാഹു വിവരിക്കാതെ വിട്ടുകളഞ്ഞ ആ രംഗം ഇവിടെ വിവരിക്കേണ്ടതില്ല ഏറെക്കുറെ ആർക്കും ഊഹിക്കാവുന്നതാണ്. പുത്രനെ അറുത്തുകഴിഞ്ഞിട്ടില്ല-ബാക്കിയെല്ലാം പൂർത്തിയായി. ഈ അവസരത്തിൽ അല്ലാഹു അതാ വിളിക്കുന്നു: ഇബ്റാഹീമേ ! മതി ! സ്വപ്നം സാക്ഷാൽകരിച്ചു കഴിഞ്ഞു!

ഇസ്മാഈൽ (അ)നു പകരം അല്ലാഹുവിന്റെ കൽപന പ്രകാരം ഒരു മഹത്തായ ബലിമൃഗത്തെ (ذِبۡحٍ عَظِيمٍ) ഇബ്റാഹീം നബി(അ)ബലിയർപ്പിച്ചു. ഈ ബലിമൃഗം ഒരു ആടായിരുന്നുവെന്നാണ് ബഹുഭൂരിഭാഗം ഖുർആൻ വ്യാഖ്യാതാക്കളും പറയുന്നത്. അതാണ് ശരിയായിട്ടുള്ളതും എന്ന് ഇബ്നുകഥീർ(റ) പ്രസ്താവിച്ചിരിക്കുന്നു. ഈ ആട് എവിടെ നിന്ന് ലഭിച്ചുവെന്നും മറ്റും പറയുവാൻ തെളിവുകളില്ല. അതറിയുന്നതിൽ നമുക്കു പ്രത്യേക പ്രയോജനവുമില്ല. ഈ മഹത്തായ ബലിസംഭവം നടന്നത് മക്കഃയുടെ അടുത്ത് സ്ഥിതി ചെയ്യുന്ന മിനാ (مِنى) യിൽവെച്ച് ഒരു വലിയപെരുന്നാൾ ദിവസമായിരുന്നു. ഈ മഹത്തായ ത്യാഗത്തിന്റെ സ്മരണ നിലനിറുത്തുവാനും, സത്യവിശ്വാസികളിൽ ത്യാഗശീലം വളർത്തുവാനും വേണ്ടിയത്രെ വലിയ പെരുന്നാൾ ദിവസം ഹാജിമാർ മിനായിൽ വെച്ചും, അല്ലാത്തവർ നാട്ടിൽവെച്ചും ബലി കർമം നടത്തുവാൻ നിശ്ചയിക്കപ്പെട്ടിരിക്കുന്നത്. അല്ലാഹു പറയുന്നു:

وَتَرَكۡنَا عَلَيۡهِ فِي ٱلۡأٓخِرِينَ ﴿١٠٨﴾

**﴾108﴿ പിന്നീടുള്ളവരിൽ [ഭാവിതലമുറകളിൽ] അദ്ദേഹത്തിന്റെ മേൽ നാം (സൽകീർത്തി) ബാക്കിയാക്കുകയും ചെയ്തു.**

سَلَٰمٌ عَلَىٰٓ إِبۡرَٰهِيمَ ﴿١٠٩﴾

**﴾109﴿ ഇബ്റാഹീമിന്റെമേൽ സലാം [സമാധാന ശാന്തി]!**

كَذَٰلِكَ نَجۡزِي ٱلۡمُحۡسِنِينَ ﴿١١٠﴾

**﴾110﴿ അപ്രകാരമാണ് നാം സുകൃതവാൻമാർക്ക് പ്രതിഫലം നൽകുന്നത്**

إِنَّهُۥ مِنۡ عِبَادِنَا ٱلۡمُؤۡمِنِينَ ﴿١١١﴾

**﴾111﴿ നിശ്ചയമായും, അദ്ദേഹം നമ്മുടെ സത്യവിശ്വാസികളായ അടിയാൻമാരിൽപെട്ടവനാകുന്നു.**

---

**﴾108﴿** وَتَرَكۡنَا നാം ബാക്കിയാക്കുകയും عَلَيۡهِ അദ്ദേഹത്തിന്റെ മേൽ فِي ٱلۡأٓخِرِينَ പിന്നീടുള്ളവരിൽ **﴾109﴿** سَلَٰمٌ സലാം (സമാധാനം) ശാന്തി عَلَىٰٓ إِبۡرَٰهِيمَ ഇബ്റാഹീമിന്റെ മേൽ **﴾110﴿** كَذَٰلِكَ نَجۡزِي അപ്രകാരം നാം പ്രതിഫലം നൽകുന്നു ٱلۡمُحۡسِنِينَ

സുകൃത(സൽഗുണ)വാൻമാർക്ക് ﴾111﴿ إِنَّهُۥ مِنْ عِبَادِنَا അദ്ദേഹം നമ്മുടെ അടിയാൻമാരിൽപെട്ടവനാണ് ٱلْمُؤْمِنِينَ സത്യവിശ്വാസികളായ

---

ഈ നാലു വചനങ്ങൾ ശ്രദ്ധിച്ചു നോക്കുക, ഇവിടെ മാത്രമല്ല, ഇതിനുമുമ്പ് നൂഹ് നബി (അ)യെക്കുറിച്ചും, താഴെ മൂസാ (അ), ഹാറൂൻ (അ), ഇൽയാസ് (അ) എന്നീ നബിമാരെക്കുറിച്ചും ഇതുപോലെ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. പിൽക്കാലക്കാരിൽ അവരുടെ സൽകീർത്തി നിലനിൽക്കുമെന്നും, അവരുടെ മേൽ സലാം ഉണ്ടായിരിക്കുമെന്നും പറഞ്ഞശേഷം, അവർ സുകൃതവാൻമാർ അഥവാ സൽഗുണവാൻമാർ ആണെന്നും സത്യവിശ്വാസികൾ ആണെന്നും അവരെപ്പറ്റി പുകഴ്ത്തിയിരിക്കുന്നു. ഇബ്റാഹീം നബി(അ) സുകൃതവാനാണെന്ന് ഇതിനുമുമ്പ് 105-ാം വചനത്തിലും ചൂണ്ടിക്കാട്ടിയിട്ടുണ്ട്. എല്ലാ സൽഭാഗ്യങ്ങളുടെയും കാരണം സുകൃതങ്ങളാണെന്നും, അവയുടെ അടിസ്ഥാനം സത്യവിശ്വാസമാണെന്നും ഇതിൽ നിന്ന് മനസ്സിലാക്കാം. ഇബ്റാഹീം നബി(അ)ക്ക് സിദ്ധിച്ച മറ്റൊരു അനുഗ്രഹത്തെയാണ് അടുത്ത വചനങ്ങളിൽ പ്രസ്താവിക്കുന്നത്.

وَبَشَّرْنَٰهُ بِإِسْحَٰقَ نَبِيًّا مِّنَ ٱلصَّٰلِحِينَ ﴿١١٢﴾

**﴾112﴿ സദ്‌വൃത്തൻമാരിൽപെട്ട ഒരു പ്രവാചകനായിക്കൊണ്ട് ഇസ്ഹാകിനെക്കുറിച്ച് അദ്ദേഹത്തിന് നാം സന്തോഷവാർത്ത അറിയിക്കുകയും ചെയ്തു.**

وَبَٰرَكْنَا عَلَيْهِ وَعَلَىٰٓ إِسْحَٰقَ ۚ وَمِن ذُرِّيَّتِهِمَا مُحْسِنٌ وَظَالِمٌ لِّنَفْسِهِۦ مُبِينٌ ﴿١١٣﴾

**﴾113﴿ അദ്ദേഹത്തിന്റെ (ബലിക്ക് തയ്യാറായ പുത്രന്റെ) മേലും ഇസ്ഹാകിന്റെ മേലും നാം ബർക്കത്ത് (ആശീർവാദം) നല്കുകയും ചെയ്തിരിക്കുന്നു. അവർ രണ്ടുപേരുടെയും സന്താനങ്ങളിലുണ്ട് സുകൃതനും തന്നോടുതന്നെ സ്പഷ്ടമായ അക്രമം കാണിക്കുന്നവനും.**

---

﴾112﴿ وَبَشَّرْنَاهُ അദ്ദേഹത്തിന് നാം സന്തോഷവാർത്ത നല്കുകയും ചെയ്തു بِإِسْحَاقَ ഇസ്ഹാകിനെക്കുറിച്ച് نَبِيًّا ഒരു പ്രവാചകനായിക്കൊണ്ട് مِنَ الصَّالِحِينَ സദ്‌വൃത്തൻമാരിൽപെട്ട ﴾113﴿ وَبَارَكْنَا നാം ബർക്കത്ത് (ആശീർവാദം)നൽകി, അഭിവൃദ്ധിയുണ്ടാക്കിക്കൊടുത്തു عَلَيْهِ അദ്ദേഹത്തിന് وَعَلَىٰ إِسْحَاقَ ഇസ്ഹാകിനും وَمِنْ ذُرِّيَّتِهِمَا അവർ രണ്ടുപേരുടെയും സന്താനങ്ങളിലുണ്ട് مُحْسِنٌ സുകൃതൻ, സൽഗുണവാൻ وَظَالِمٌ അക്രമിയും لِنَفْسِهِ തന്നോടുതന്നെ, സ്വന്തം ആത്മാവിനോട് مُبِينٌ സ്പഷ്ടമായ

---

ഇവരുടെ സന്താനപരമ്പരയിൽ എത്രയോ തലമുറകൾ ഉണ്ടായി. ഇന്നും അവ പെരു

കിക്കൊണ്ടേ ഇരിക്കുന്നു. ഇബ്‌റാഹീം നബി(അ)യുടെ സന്താനപരമ്പര ഈ രണ്ടു പുത്രൻമാർവഴിയാണ് നിലനിന്നു പോന്നത്. അനേകം നബിമാരും അവരിലുണ്ടായി. എന്നാൽ, ഈ രണ്ടു പ്രവാചകവര്യൻമാരുടെ പരമ്പരയിൽ പെട്ടവരെല്ലാം പുണ്യവാന്മാരാണെന്നോ, ഇവരുടെ സന്തതികൾ മാത്രം മോക്ഷം പ്രാപിക്കുന്നവരാണെന്നോ ഒരു നിശ്ചയവുമില്ല. അതല്ലെങ്കിൽ ഇസ്ഹാക് നബി(അ) ന്റെ സന്തതികളായ ഇസ്‌റാഈല്യരെല്ലാം ഉൽകൃഷ്ടരാണെന്നോ, ഇസ്മാഈൽ നബി(അ)ന്റെ സന്തതികളായ അറബികളെല്ലാം ഉൽകൃഷ്ടരാണെന്നോ,നിശ്ചയിക്കപ്പെട്ടിട്ടുമില്ല.അവരിലെല്ലാം തന്നെ നല്ല ആളുകളും അക്രമികളും ഉണ്ടായിരിക്കും. പ്രവാചകൻമാരുടെ സന്തതികളായതുകൊണ്ടുമാത്രം ആർക്കും രക്ഷയില്ല. സത്യവിശ്വാസവും സൽക്കർമവുംകൊണ്ടേ രക്ഷയുള്ളൂ എന്നൊക്കെയാണ് അവസാനവാക്യം സൂചിപ്പിക്കുന്നത്.

# ബലിയർപ്പിക്കപ്പെട്ട പുത്രൻ ആർ?

ഇബ്‌റാഹീം (അ) ബലിയർപ്പിച്ച പുത്രന്റെ പേർ ക്വുർആനിൽ വ്യക്തമായി പ്രസ്താവിച്ചിട്ടില്ല, ബലവത്തായ ഹദീഥുകളിലും പറയപ്പെട്ടിട്ടില്ല. എങ്കിലും ക്വുർആന്റെ പ്രസ്താവനകളും, വാചകക്രമവും നോക്കുമ്പോൾ അത് ഇസ്മാഈൽ നബി(അ)തന്നെയാണെന്ന് വ്യക്തമാകുന്നതാണ്. പല സ്വഹാബികളിൽനിന്നും, മുൻഗാമികളായ മഹാൻമാരിൽനിന്നും നിവേദനം ചെയ്യപ്പെട്ടിട്ടുള്ളതും ഇസ്മാഈൽ നബി(അ) ആയിരുന്നുവെന്നുതന്നെ, ബലിയർപ്പിക്കപ്പെട്ടത് ഇസ്ഹാക് നബി(അ)ആണെന്നത്രെ വേദക്കാർ-യഹൂദരും ക്രിസ്ത്യാനികളും- പറയുന്നത്. ഇന്ന് നിലവിലുള്ള തൗറാത്തിലും (ബൈബ്ളിലും) അങ്ങിനെയാണുള്ളതും. പക്ഷേ, ബൈബ്ളിന്റെ ചില പ്രസ്താവനകൾ ഇതിനോട് യോജിക്കുന്നില്ലതാനും, താഴെ പറയുന്ന സംഗതികൾ ഇവിടെ ശ്രദ്ധേയമാകുന്നു:

1) 100-ാം വചനത്തിൽ തനിക്ക് പിൻതുടർച്ചക്കാരുണ്ടാകുവാൻ വേണ്ടി ഇബ്‌റാഹീം നബി(അ) പ്രാർത്ഥിച്ചതായും, 101-ാം വചനത്തിൽ, അപ്പോൾ അദ്ദേഹത്തിന് ഒരു ആൺകുട്ടി ഉണ്ടാകുവാൻ പോകുന്ന സന്തോഷവാർത്ത അറിയിച്ചതായും പറഞ്ഞുവല്ലോ. തുടർന്നുള്ള കുറേ ആയത്തുകളിൽ അതേ ആൺകുട്ടിയെ ബലിയർപ്പിച്ച സംഭവമാണ് വിവരിച്ചിരിക്കുന്നത്. 111 വരെയുള്ള വചനങ്ങളിൽ വേറെ ഒരു മകനെപ്പറ്റി പ്രസ്താവിച്ചിട്ടേയില്ല. പിന്നീട് 112-ൽ അദ്ദേഹത്തിന് ഇസ്ഹാകിനെക്കുറിച്ചും സന്തോഷവാർത്ത അറിയിച്ചതായി (وَبَشَّرْنَاهُ بِإِسْحَاقَ الخ) പ്രസ്താവിക്കുന്നു. ഈ രണ്ട് പുത്രൻമാരല്ലാതെ ഇബ്‌റാഹീം നബി(അ)ക്ക് വേറെ മൂന്നാമതൊരു പുത്രൻ ഉണ്ടായതായി അറിയപ്പെടുന്നുമില്ല. അപ്പോൾ, 102 മുതൽ ആയത്തുകളിൽ പ്രസ്താവിക്കപ്പെട്ട ബലികർമത്തിന് വിധേയനായ-മകൻ ഇസ്മാഈൽ നബി(അ)തന്നെയാണെന്നല്ലാതെ വരാൻ മാർഗമില്ലല്ലോ.

2) 100-ാം വചനത്തിൽ തനിക്ക് പിൻതുടർച്ചക്കാരുണ്ടാകുവാൻ വേണ്ടി ഇബ്‌റാഹീം നബി(അ)പ്രാർത്ഥിച്ചതിൽ സദ്‌വൃത്തരിൽപെട്ട (مِنَ الصَّالِحِينَ) പിൻതുടർച്ചക്കാരനായിരിക്കേണമെന്ന്പറഞ്ഞിരുന്നുവല്ലോ. തൊട്ട വചനത്തിൽ കുട്ടി ഉണ്ടാകാൻ പോകുന്ന സന്തോഷവാർത്ത ലഭിച്ചതിനെപ്പറ്റി പറഞ്ഞപ്പോൾ സഹനശീലനായ ഒരാൺകുട്ടി (غُلَامٍ حَلِيمٍ) എന്നാണ് ആ മകനെ അല്ലാഹു വിശേഷിപ്പിച്ചത്. ഇസ്മാഈൽ നബി(അ) സദ്‌വൃത്തനല്ലാതിരുന്നതുകൊണ്ടല്ല-സദ്‌വൃത്തനായതോടുകൂടി അസാധാരണ സഹന

ശീലംകൂടി അദ്ദേഹത്തിൽ ഉണ്ടായിരുന്നത് നിമിത്തമാണ് - അതെന്ന് മനസ്സിലാക്കാം. തന്നെ അറുത്തു ബലിചെയ്‌വാൻ സസന്തോഷം സന്നദ്ധത പ്രകടിപ്പിച്ചതിൽപരം സഹനത്തിന്റെ മാതൃക മറ്റെന്താണ് ?! അതേസമയത്ത് ഇസ്ഹാകി(അ)നെക്കുറിച്ചുള്ള സന്തോഷവാർത്തയിൽ, അദ്ദേഹത്തെപ്പറ്റി ഇബ്റാഹീം (അ) പ്രാർത്ഥനയിൽ വിശേഷിപ്പിച്ച അതേ വാക്ക് (مِنَ الصَّالِحِينَ എന്ന്) തന്നെ ഉപയോഗിച്ചാണ് വിശേഷിപ്പിച്ചിരിക്കുന്നതും. അതായത് അദ്ദേഹം പ്രാർത്ഥനയിൽ ആവശ്യപ്പെട്ടപ്രകാരം സദ്‌വൃത്തരായ രണ്ട് മക്കളെ അല്ലാഹു അദ്ദേഹത്തിന് നൽകി. ഒന്നാമത്തെ മകന് സഹനശീലനാണെന്ന ഒരു പ്രത്യേകതയുംകൂടി ഉണ്ടായിരുന്നു എന്ന് സാരം.

3) ബലിസംഭവവും, ഇസ്ഹാക് (അ)നെക്കുറിച്ചുള്ള സന്തോഷവാർത്തയും വിവരിച്ചതിനെത്തുടർന്ന് (113 -ാം വചനത്തിൽ) അദ്ദേഹത്തിന്റെ മേലും ഇസ്ഹാകിന്റെ മേലും നാം ബർക്കത്ത് ചെയ്തിരിക്കുന്നുവെന്നും, അവരുടെ രണ്ടാളുടെയും സന്താനങ്ങളിൽ സൽഗുണവാൻമാരും അക്രമികളും ഉണ്ടെന്നും (وَبَارَكْنَا عَلَيْهِ وَعَلَىٰ إِسْحَقَ وَمِن ذُرِّيَّتِهِمَا مُحْسِنٌ وَظَالِمٌ....) പറയുന്നു. അപ്പോൾ, ആദ്യം പ്രസ്താവിക്കപ്പെട്ട പുത്രൻ ഇസ്ഹാകല്ലെന്നും, വേറൊരാളാണെന്നും പറയേണ്ടതില്ലല്ലോ. രണ്ടുപേരുടെയും സന്താനപരമ്പരകൾ ഇന്നും നിലനിൽക്കുന്നുണ്ട്താനും.

4) സൂറത്തു ഹൂദ് 71 ൽ فَبَشَّرْنَاهَا بِإِسْحَقَ وَمِن وَرَاءِ إِسْحَقَ يَعْقُوبَ (അവൾക്ക്-ഇബ്റാഹീം നബിയുടെ ഭാര്യക്ക്-ഇസ്ഹാകിനെക്കുറിച്ചും, അദ്ദേഹത്തിന് ശേഷം യഅ്ക്വൂബിനെക്കുറിച്ചും നാം സന്തോഷവാർത്ത അറിയിച്ചു) എന്ന് അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. അപ്പോൾ, ഇസ്ഹാകിനെപ്പറ്റി സന്തോഷമറിയിക്കുന്നതോടൊപ്പം തന്നെ അദ്ദേഹത്തിൽ നിന്ന് വഴിയെ ഉണ്ടാവാൻ പോകുന്ന മകനെക്കുറിച്ചും അറിയിച്ചിരിക്കെ, അതിന്മുമ്പായി അദ്ദേഹത്തെ ബലിയർപ്പിക്കുവാൻ കൽപിക്കുന്നതിൽ അർത്ഥമില്ല.

5) ബൈബ്ളിൽ (നിലവിലുള്ള തൗറാത്തിൽ) അല്ലാഹു ഇബ്റാഹീം നബി(അ)യെ വിളിച്ചു ഇങ്ങിനെ പറയുന്നതായി പ്രസ്താവിക്കുന്നു : 'നിന്റെ മകനെ, നീ സ്നേഹിക്കുന്ന നിന്റെ ഏകജാതനായ യിസ്ഹാക്കിനെത്തന്നെ കൂട്ടിക്കൊണ്ട് മോരിയാ ദേശത്ത് ചെന്ന് അവിടെ ഞാൻ നിന്നോട് കൽപിക്കുന്ന ഒരു മലയിൽ അവനെ ഹോമയാഗം കഴിക്ക എന്നു അരുളിച്ചെയ്തു'. (ഉൽപത്തി :22 ൽ 1-3) ഏകജാതൻ എന്നു പറയുമ്പോൾ, ഇബ്റാഹീം നബി(അ)ക്ക് ആ സന്ദർഭത്തിൽ വേറെ മക്കളുണ്ടായിരുന്നില്ലെന്നാണ് വരുന്നത്. വാസ്തവത്തിൽ മൂത്ത പുത്രനായ ഇസ്മാഈൽ നിലവിലുണ്ട്താനും. ഇസ്മാഈൽ (അ) ജനിച്ചപ്പോൾ ഇബ്റാഹീം നബി(അ)ക്ക് 86 വയസ്സാണെന്നും, ഇസ്ഹാക് (അ)നെക്കുറിച്ച് സന്തോഷവാർത്ത ലഭിച്ചത് അദ്ദേഹത്തിന് 99 വയസ്സുള്ളപ്പോഴാണെന്നും ബൈബ്ൾ തന്നെ പ്രസ്താവിക്കുന്നു. (ഉൽപത്തി 16-ൽ 16 ഉം, : 17 ൽ 1 ഉം) അപ്പോൾ, ഏകജാതൻ എന്ന വിശേഷണം ഇസ്മാഈലിന്നല്ലാതെ ഇസ്ഹാകിന് യോജിക്കയില്ലല്ലോ. ആ സ്ഥിതിക്ക് യിസ്ഹാക്കിനെത്തന്നെ എന്ന ഭാഗം തൗറാത്തിൽ പിന്നീട് കൂട്ടിച്ചേർക്കപ്പെട്ടതായിരിക്കാം. അക്കാലത്ത് ഇസ്മാഈൽ നബിയെയും മാതാവിനെയും മക്കഃയിൽ കൊണ്ടുപോയി താമസിപ്പിച്ചുകഴിഞ്ഞിരുന്നതുകൊണ്ടാണ് ഇസ്ഹാകിനെപ്പറ്റി ഏകജാതൻ എന്ന് പറഞ്ഞതെന്നു വേദക്കാർ പറയാറുള്ള ന്യായം സ്വീകാര്യമല്ലെന്ന് അധികം ആലോചിക്കാതെത്തന്നെ മനസ്സിലാകുന്നതാണ്.

6) ഏതു നിലക്കും ബലികഴിക്കപ്പെടുവാൻ ന്യായം മൂത്ത പുത്രനാണല്ലോ. മൂത്ത പുത്രൻ ഇസ്മാഈലാണെന്നതിൽ തർക്കവുമില്ല. കൂടാതെ, ബലികർമം നടന്ന സ്ഥലം

മോരിയാദേശമാണെന്നും, അവിടെ ഒരു മലയിൽവെച്ചാണെന്നും ബൈബ്ള്‍ പ്രസ്താവിക്കുന്നു. ഈ സ്ഥലം എവിടെയാണെന്ന് വേദക്കാർക്ക് അറിഞ്ഞുകൂടാ. വേദപുസ്തകനിഘണ്ടു ഇതു തുറന്നുസമ്മതിച്ചിട്ടുമുണ്ട്. (പേജ്, 352) ചെറുപ്പം മുതൽക്കേ ഇസ്മാഈൽ (അ)വസിച്ചുകൊണ്ടിരുന്ന മക്കഃയുടെ പരിസരമായ മിനായും, അവിടെ സ്ഥിതി ചെയ്യുന്ന മലയും ആയിരിക്കണം മോരിയാ പ്രദേശം. ഇസ്മാഈലീ വർഗമായ അറബികളോട്-നബിﷺ തിരുമേനിനിയോഗിക്കപ്പെടുന്നതിനു മുമ്പ് തന്നെ ഇസ്റാഈൽ വർഗത്തിനുണ്ടായിരുന്ന അസൂയയിൽ നിന്ന്, തങ്ങളാണ് ഉൽകൃഷ്ടവർഗമെന്ന നാട്യത്തിൽനിന്നും ഉടലെടുത്തതാണ് വാസ്തവത്തിൽ ഹോമയാഗം ചെയ്യപ്പെട്ട പുത്രൻ യിസ്ഹാക്കാണെന്നവാദം. ഈ പരമാർത്ഥം ഉമറുബ്നു അബ്ദിൽ അസീസ് (റ)ന്റെ ഖിലാഫത്തുകാലത്ത് യഹൂദരിൽ നിന്നു ഇസ്ലാമിൽ വന്ന ചില ആളുകൾ തുറന്നുപറഞ്ഞതായി ഇബ്നു ഇസ്ഹാക് (റ)രേഖപ്പെടുത്തിയിരിക്കുന്നു. തൗറാത്തിൽ വേദക്കാരാൽ നടത്തപ്പെട്ട ഈ കൈ കടത്തൽ വളരെ അൽഭുതകരമൊന്നുമല്ല.മുസ്ലിംകളിൽത്തന്നെ ചുരുക്കം ചിലരിൽ ബലിയർപ്പിക്കപ്പെട്ട പുത്രൻ ഇസ്ഹാകാണെന്ന അഭിപ്രായം മുമ്പുണ്ടായിരുന്നു. വേദക്കാരിൽനിന്നുള്ള കേട്ടുകേൾവികളെ മാത്രം അടിസ്ഥാനമാക്കിയായിരുന്നു അത്. ഇന്ന് ആർക്കും അങ്ങിനെ അഭിപ്രായമുള്ളതായി അറിയുന്നില്ല.

## വിഭാഗം - 4

وَلَقَدْ مَنَنَّا عَلَىٰ مُوسَىٰ وَهَـٰرُونَ ﴿١١٤﴾

**﴾114﴿ തീർച്ചയായും, മൂസായുടെയും ഹാറൂന്റെയും പേരിൽ നാം ദാക്ഷിണ്യം (അഥവാ അനുഗ്രഹം) ചെയ്തിരിക്കുന്നു.**

وَنَجَّيْنَـٰهُمَا وَقَوْمَهُمَا مِنَ ٱلْكَرْبِ ٱلْعَظِيمِ ﴿١١٥﴾

**﴾115﴿ രണ്ടുപേരെയും, അവരുടെ ജനതയെയും വമ്പിച്ച സങ്കടത്തിൽ [വിപത്തിൽ] നിന്നും നാം രക്ഷപ്പെടുത്തുകയും ചെയ്തു.**

وَنَصَرْنَـٰهُمْ فَكَانُوا۟ هُمُ ٱلْغَـٰلِبِينَ ﴿١١٦﴾

**﴾116﴿ അവരെ നാം സഹായിക്കയും ചെയ്തു. അങ്ങനെ, വിജയികൾ അവർ തന്നെ ആയിത്തീർന്നു.**

---

﴾114﴿ وَلَقَدْمَنَنَّا തീർച്ചയായും നാം ദാക്ഷിണ്യം (അനുഗ്രഹം) ചെയ്തിരിക്കുന്നു عَلَىٰمُوسَىٰ മൂസായുടെ മേൽ وَهَارُونَ ഹാറൂന്റെയും ﴾115﴿ وَنَجَّيْنَاهُمَا രണ്ടുപേരെയും നാം രക്ഷപ്പെടുത്തുകയും ചെയ്തു وَقَوْمَهُمَا അവരുടെ ജനതയെയും مِنَالْكَرْبِ സങ്കടത്തിൽ (ദുഃഖത്തിൽ)നിന്ന് الْعَظِيمِ വമ്പിച്ച, മഹാ ﴾116﴿ وَنَصَرْنَاهُمْ അവരെ നാം സഹായിക്കുകയും ചെയ്തു فَكَانُوا അങ്ങനെഅവരായി هُمُ അവർ തന്നെ الْغَالِبِينَ വിജയികൾ

---

ഇസ്റാഈല്യരിൽ ജനിക്കുന്ന ആൺകുട്ടികളെ കൊലപ്പെടുത്തുക, അടിമകളാക്കുക, കഠിന ജോലികൾ ചെയ്യിക്കുക തുടങ്ങി ഫിർഔൻ നടത്തിയിരുന്ന അക്രമങ്ങളാണ് വമ്പിച്ച സങ്കടം-അഥവാ വിപത്ത് - എന്നു പറഞ്ഞത്. ഇസ്റാഈല്യർ ഫിർഔനിൽ നിന്ന് രക്ഷപ്പെട്ടതും, പിന്നീട് പ്രതാപവും സംസ്കാരവും സിദ്ധിച്ച ജനതയായി ത്തീർന്നതും പ്രസിദ്ധമാണല്ലോ

وَءَاتَيْنَـٰهُمَا ٱلْكِتَـٰبَ ٱلْمُسْتَبِينَ ﴿١١٧﴾

**《117》 രണ്ടുപേർക്കും നാം (ആ) വ്യക്തമായി വിവരിക്കുന്ന ഗ്രന്ഥം [തൗറാത്ത്] നൽകുകയും ചെയ്തു.**

وَهَدَيْنَـٰهُمَا ٱلصِّرَٰطَ ٱلْمُسْتَقِيمَ ﴿١١٨﴾

**《118》 രണ്ടുപേർക്കും നാം ചൊവ്വായ പാത കാട്ടിക്കൊടുക്കുകയും ചെയ്തു.**

وَتَرَكْنَا عَلَيْهِمَا فِى ٱلْـَٔاخِرِينَ ﴿١١٩﴾

**《119》 രണ്ടാളുടെമേലും, പിന്നീട് വരുന്നവരിൽ നാം (സൽകീർത്തി) ബാക്കിയാക്കുകയും ചെയ്തു.**

سَلَـٰمٌ عَلَىٰ مُوسَىٰ وَهَـٰرُونَ ﴿١٢٠﴾

**《120》 മൂസായുടെയും, ഹാറൂന്റെയും പേരിൽ സലാം [സമാധാന ശാന്തി]!**

إِنَّا كَذَٰلِكَ نَجْزِى ٱلْمُحْسِنِينَ ﴿١٢١﴾

**《121》 നാം അങ്ങിനെയാണ് സുകൃതവാന്മാർക്ക് പ്രതിഫലം കൊടുക്കുന്നത്.**

إِنَّهُمَا مِنْ عِبَادِنَا ٱلْمُؤْمِنِينَ ﴿١٢٢﴾

**《122》 നിശ്ചയമായും, അവർ രണ്ടുപേരും നമ്മുടെ സത്യവിശ്വാസികളായ അടിയാൻമാരിൽ പെട്ടവരാണ്.**

وَإِنَّ إِلْيَاسَ لَمِنَ ٱلْمُرْسَلِينَ ﴿١٢٣﴾

**《123》 ഇൽയാസുംതന്നെ, മുർസലുകളിൽ പെട്ടവനാകുന്നു.**

---

**《117》** وَآتَيْنَاهُمَا രണ്ടാൾക്കും നാം കൊടുക്കുകയും ചെയ്തു. الْكِتَابَ വേദഗ്രന്ഥം الْمُسْتَبِينَ വ്യക്തമായി വിവരിക്കുന്ന **《118》** وَهَدَيْنَاهُمَا രണ്ടുപേർക്കും നാം കാട്ടിക്കൊടുക്കുകയും ചെയ്തു الصِّرَاطَ പാത, വഴി الْمُسْتَقِيمَ ചൊവ്വായ, നേരായ **《119》** وَتَرَكْنَا നാം ബാക്കിയാക്കുകയും ചെയ്തു عَلَيْهِمَا രണ്ടാളുടെ പേരിലും فِي الْآخِرِينَ പിന്നീടുള്ളവരിൽ **《120》** سَلَامٌ സലാം عَلَىٰ مُوسَىٰ മൂസായുടെ മേൽ وَهَارُونَ ഹാറൂന്റെയും **《121》** إِنَّا നിശ്ചയമായും നാം كَذَٰلِكَ അപ്രകാരം نَجْزِي നാം പ്രതി

ഫലം നൽകുന്നു الْمُحْسِنِينَ സുകൃതവാന്മാർക്ക് ﴾122﴿ إِنَّهُمَا നിശ്ചയമായും അവർ രണ്ടാളും مِنْ عِبَادِنَا നമ്മുടെ അടിയാൻമാരിൽ പെട്ടവരാണ് الْمُؤْمِنِينَ സത്യവിശ്വാസികളായ ﴾123﴿ وَإِنَّ إِلْيَاسَ നിശ്ചയമായും ഇൽയാസും لَمِنَ الْمُرْسَلِينَ മുർസലുകളിൽപെട്ടവൻതന്നെ

إِذْ قَالَ لِقَوْمِهِۦٓ أَلَا تَتَّقُونَ ﴿١٢٤﴾

﴾124﴿ **അദ്ദേഹം തന്റെ ജനതയോട് പറഞ്ഞ സന്ദർഭം (ഓർക്കുക); നിങ്ങൾ (അല്ലാഹുവിനെ)സൂക്ഷിക്കുന്നില്ലേ ?!**

أَتَدْعُونَ بَعْلًا وَتَذَرُونَ أَحْسَنَ ٱلْخَـٰلِقِينَ ﴿١٢٥﴾

﴾125﴿ **നിങ്ങൾ 'ബഅ്ലി' നെ വിളി(ച്ചു പ്രാർത്ഥി) ക്കുകയും, ഏറ്റവും നല്ല സ്രഷ്ടാവിനെ വിട്ടുകളയുകയും ചെയ്യുകയാണോ?**

ٱللَّهَ رَبَّكُمْ وَرَبَّ ءَابَآئِكُمُ ٱلْأَوَّلِينَ ﴿١٢٦﴾

﴾126﴿ **അതായത്, നിങ്ങളുടെ രക്ഷിതാവും, നിങ്ങളുടെ പൂർവ്വികൻമാരായ പിതാക്കളുടെ രക്ഷിതാവുമായ അല്ലാഹുവിനെ!**

فَكَذَّبُوهُ فَإِنَّهُمْ لَمُحْضَرُونَ ﴿١٢٧﴾

﴾127﴿ **എന്നിട്ട് അവർ അദ്ദേഹത്തെ വ്യാജമാക്കി, അതിനാൽ അവർ നിശ്ചയമായും (ശിക്ഷയിൽ) ഹാജറാക്കപ്പെടുന്നവരാകുന്നു**

إِلَّا عِبَادَ ٱللَّهِ ٱلْمُخْلَصِينَ ﴿١٢٨﴾

﴾128﴿ **അല്ലാഹുവിന്റെ കളങ്കരഹിതമാക്കപ്പെട്ട (ശുദ്ധരായ) അടിയാൻമാരൊഴികെ.**

وَتَرَكْنَا عَلَيْهِ فِى ٱلْـَٔاخِرِينَ ﴿١٢٩﴾

﴾129﴿ **അദ്ദേഹത്തിന്റെ മേൽ നാം പിന്നീടുള്ളവരിൽ (സൽകീർത്തി) ബാക്കിയാക്കുകയും ചെയ്തു.**

---

﴾124﴿ إِذْقَالَ അദ്ദേഹം പറഞ്ഞ സന്ദർഭം لِقَوْمِهِ തന്റെ ജനതയോട് أَلَاتَتَّقُونَ നിങ്ങൾ സൂക്ഷിക്കുന്നില്ലേ ﴾125﴿ أَتَدْعُونَ നിങ്ങൾ വിളിക്കുന്നുവോ بَعْلًا 'ബഅ്ലി' നെ وَتَذَرُونَ നിങ്ങൾ വിട്ടുകളയുകയും أَحْسَنَ الْخَالِقِينَ സൃഷ്ടികർത്താക്കളിൽ ഏറ്റവും ഉത്തമനെ (ഏറ്റവും നല്ല സ്രഷ്ടാവിനെ) ﴾126﴿ اللَّهَ അതായത് അല്ലാഹുവിനെ رَبَّكُمْ നിങ്ങളുടെ രക്ഷിതാവായ وَرَبَّ آبَائِكُمُ നിങ്ങളുടെ പിതാക്കളുടെയും രക്ഷിതാവായ

فَإِنَّهُمْ പൂർവ്വികൻമാരായ ﴾127﴿ فَكَذَّبُوهُ ﴾ എന്നിട്ടവർ അദ്ദേഹത്തെ വ്യാജമാക്കി الأَوَّلِينَ അതിനാൽ അവർ لَمُحْضَرُونَ ഹാജരാക്കപ്പെടുന്നവർ തന്നെ ﴾128﴿ إِلاعِبَادَاللهِ അല്ലാഹുവിന്റെ അടിയാൻമാരൊഴികെ الْمُخْلَصِينَ കളങ്കരഹിതരാക്ക(ശുദ്ധിയാക്ക)പ്പെട്ട ﴾129﴿ وَتَرَكْنَا നാം ബാക്കിയാക്കുകയും ചെയ്തു عَلَيْهِ അദ്ദേഹത്തിന്റെ മേൽ فِي الآخِرِينَ പിന്നീടുള്ളവരിൽ

---

سَلَـٰمٌ عَلَىٰٓ إِلْ يَاسِينَ ﴿١٣٠﴾

**﴾130﴿ ഇൽയാസിന്റെ (അഥവാ ഇൽയാസിന്റെ ആൾക്കാരുടെ)മേൽ സലാം [സമാധാന ശാന്തി]!**

إِنَّا كَذَٰلِكَ نَجْزِى ٱلْمُحْسِنِينَ ﴿١٣١﴾

**﴾131﴿ നാം അപ്രകാരമാണ് സുകൃതവാൻമാർക്ക് പ്രതിഫലം കൊടുക്കുന്നത്.**

إِنَّهُۥ مِنْ عِبَادِنَا ٱلْمُؤْمِنِينَ ﴿١٣٢﴾

**﴾132﴿ നിശ്ചയമായും അദ്ദേഹം നമ്മുടെ സത്യവിശ്വാസികളായ അടിയാൻമാരിൽപെട്ടവനാകുന്നു.**

---

﴾130﴿ سَلاَمٌ സലാം عَلَى إِلْيَاسِينَ ഇൽയാസിന്റെ മേൽ, ഇൽയാസിന്റെ ആൾക്കാരിൽ ﴾131﴿ إِنَّا كَذَلِكَ നിശ്ചയമായും നാം അപ്രകാരം نَجْزِي الْمُحْسِنِينَ സുകൃതവാൻമാർക്ക് പ്രതിഫലം നൽകുന്നു ﴾132﴿ إِنَّهُ നിശ്ചയമായും അദ്ദേഹം مِنْ عِبَادِنَا നമ്മുടെ അടിയാൻമാരിൽ പെട്ടവനാണ് الْمُؤْمِنِينَ സത്യവിശ്വാസികളായ

---

ഹാറൂൻ നബി(അ)യുടെ സന്തതികളിൽപെട്ട ഒരു ഇസ്റാഈലീ പ്രവാചകനായിരുന്നു ഇൽയാസ് നബി(അ) എന്നാണ് പല വ്യാഖ്യാതാക്കളും പറയുന്നത്. യൂശഉ് (يُوشَع – ع) നബിയുടെ പിൻഗാമിയായിരുന്നുവെന്നും ചിലർ പ്രസ്താവിക്കുന്നു.അദ്ദേഹത്തിന്റെ ജനത ആരാധിച്ചു വന്നിരുന്ന ഒരു വിഗ്രഹമാണ് ബഅ്ൽ بعل എന്ന് പറയുന്നത് അദ്ദേഹത്തിന്റെ രാജ്യം ബഅ്ലബക്ക് (بعلبك) ആയിരുന്നുവെന്നും പറയപ്പെടുന്നുണ്ട്. ബൈബ്ളിൽ (1 രാജാക്കൾ 17ലും മറ്റും) പ്രസ്താവിക്കപ്പെട്ടിട്ടുള്ള ഏലിയ പ്രവാചകനാണ് (*) ഇൽയാസ് (അ) എന്ന് കരുതപ്പെടുന്നു. الله اعلم

---

*(*) ഗലീലാ (ജലീലിയാ) കടൽ, യോർദ്ദാൻ (ജോർദ്ദാൻ) നദി, ചാവുകടൽ (ബഹ്ർലൂത്) ഇവയുടെ കിഴക്ക് സുരിയാ (സിരിയാ) വനാന്തരംവരെ നീണ്ടുകിടക്കുന്ന ഗിലെയാദ് നാട്ടിലെ തിശ്ബി എന്ന ഗ്രാമത്തിലായിരുന്നു ഏലിയാ പ്രവാചകന്റെ ജനനമെന്നും, അദ്ദേഹം വളരെ മതപ്രബോധന കൃത്യങ്ങൾ നിർവ്വഹിച്ചിട്ടുണ്ടെന്നും ക്രി.മു. 875–851 കാലത്തായിരുന്നു അതെന്നും വേദപുസ്തകനിഘണ്ടുവിൽ പറയുന്നു.*

യഥാർത്ഥ സൃഷ്ടികർത്താവ് അല്ലാഹു മാത്രമേയുള്ളൂവെങ്കിലും, ഏതെങ്കിലും വസ്തുക്കൾക്ക് രൂപം നൽകുന്നവരെപ്പറ്റി അവയുടെ സ്രഷ്ടാക്കൾ എന്ന് പറയപ്പെടാറുണ്ടല്ലോ. ഇതുപോലെയുള്ള ഏതെങ്കിലും അർത്ഥത്തിൽ സൃഷ്ടികർത്താക്കളായി കരുതപ്പെടുന്ന എല്ലാവരിലും വെച്ച് ഏറ്റവും നല്ലവൻ എന്നാണ് أَحۡسَنَ ٱلۡخَٰلِقِينَ (സ്രഷ്ടാക്കളിൽ വെച്ച് ഏറ്റവും നല്ലവൻ-അഥവാ ഏറ്റവും നല്ല സ്രഷ്ടാവ് ) എന്ന വാക്കിന്റെ താൽപര്യം. പരമശൂന്യതയിൽ നിന്ന് വസ്തുക്കൾക്ക് അസ്തിത്വം നൽകുന്നവർ എന്ന അർത്ഥത്തിലുള്ള ഏക സ്രഷ്ടാവ് അല്ലാഹു തന്നെ. ٱللَّهُ خَٰلِقُ كُلِّ شَيۡءٖ (അല്ലാഹു എല്ലാ വസ്തുക്കളുടെയും സ്രഷ്ടാവത്രെ)

وَإِنَّ لُوطٗا لَّمِنَ ٱلۡمُرۡسَلِينَ ﴿١٣٣﴾

**﴾133﴿ ലൂത്വും തന്നെ മുർസലുകളിൽ പെട്ടവനാകുന്നു.**

إِذۡ نَجَّيۡنَٰهُ وَأَهۡلَهُۥٓ أَجۡمَعِينَ ﴿١٣٤﴾

**﴾134﴿ അദ്ദേഹത്തെയും, അദ്ദേഹത്തിന്റെ സ്വന്തക്കാരെയും മുഴുവനും നാം രക്ഷപ്പെടുത്തിയ സന്ദർഭം (ഓർക്കുക):**

إِلَّا عَجُوزٗا فِي ٱلۡغَٰبِرِينَ ﴿١٣٥﴾

**﴾135﴿ അവശേഷിച്ചവരിൽപെട്ട ഒരു വൃദ്ധ സ്ത്രീയെ ഒഴികെ.**

ثُمَّ دَمَّرۡنَا ٱلۡأٓخَرِينَ ﴿١٣٦﴾

**﴾136﴿ പിന്നെ, മറ്റുള്ളവരെ നാം തകർത്തു(നിശ്ശേഷം നശിപ്പിച്ചു)കളഞ്ഞു.**

وَإِنَّكُمۡ لَتَمُرُّونَ عَلَيۡهِم مُّصۡبِحِينَ ﴿١٣٧﴾

**﴾137﴿ നിങ്ങൾ പ്രഭാതവേളയിലായിക്കൊണ്ട് നിശ്ചയമായും അവരിൽ കൂടി കടന്നു പോകാറുണ്ടല്ലോ:**

وَبِٱلَّيۡلِۚ أَفَلَا تَعۡقِلُونَ ﴿١٣٨﴾

**﴾138﴿ രാത്രിയിലും (കടന്നുപോകാറുണ്ട്) എന്നിട്ടും നിങ്ങൾ ബുദ്ധി കൊടുത്തു(ചിന്തി)ക്കുന്നില്ലേ?!**

---

﴾133﴿ وَإِنَّ لُوطًا നിശ്ചയമായും ലൂത്വ് لَمِنَ الْمُرْسَلِينَ മുർസലുകളിൽപെട്ടവൻ തന്നെ ﴾134﴿ إِذْ نَجَّيْنَاهُ നാം അദ്ദേഹത്തെ രക്ഷപ്പെടുത്തിയ സന്ദർഭം وَأَهْلَهُ തന്റെ സ്വന്തക്കാരെ (വീട്ടുകാരെ)യും أَجْمَعِينَ മുഴുവനും ﴾135﴿ إِلا عَجُوزًا ഒരു വൃദ്ധ സ്ത്രീ (കിഴവി)ഒഴികെ فِي الْغَابِرِينَ അവശേഷിച്ച (പിന്തിനിന്നവരിൽപെട്ട) ﴾136﴿ ثُمَّ പിന്നെ دَمَّرْنَا നാം തകർത്തു الآخَرِينَ മറ്റേവരെ ﴾137﴿ وَإِنَّكُمْ നിശ്ചയമായും നിങ്ങൾ لَتَمُرُّونَ നിങ്ങൾ കടന്നു (നടന്നു)പോകുന്നു عَلَيْهِمْ അവരിൽകൂടി مُصْبِحِينَ പ്രഭാതവേളയിലായിക്കൊണ്ട് ﴾138﴿ وَبِاللَّيْلِ രാത്രിയിലും أَفَلا تَعْقِلُونَ അപ്പോൾ (എന്നിട്ടും) നിങ്ങൾ ബുദ്ധികൊടുക്കുന്നില്ലേ, ചിന്തിക്കുന്നില്ലേ

وَإِنَّ يُونُسَ لَمِنَ ٱلۡمُرۡسَلِينَ ﴿١٣٩﴾

《139》 യൂനുസും തന്നെ മുർസലുകളിൽ പെട്ടവനാകുന്നു.

إِذۡ أَبَقَ إِلَى ٱلۡفُلۡكِ ٱلۡمَشۡحُونِ ﴿١٤٠﴾

《140》 ഭാരം നിറക്കപ്പെട്ട കപ്പലിലേക്ക് അദ്ദേഹം ഓടിപ്പോയ സന്ദർഭം (ഓർക്കുക)

فَسَاهَمَ فَكَانَ مِنَ ٱلۡمُدۡحَضِينَ ﴿١٤١﴾

《141》 എന്നിട്ട് അദ്ദേഹം നറുക്കെടുപ്പിൽ പങ്കെടുത്തു(ജയംപരീക്ഷിച്ചു). അപ്പോഴദ്ദേഹം തോല്പിക്കപ്പെട്ടവരിൽ ആയിത്തീർന്നു.

فَٱلۡتَقَمَهُ ٱلۡحُوتُ وَهُوَ مُلِيمٞ ﴿١٤٢﴾

《142》 അങ്ങനെ, താൻ ആക്ഷേപവിധേയനായിരിക്കെ അദ്ദേഹത്തെ മത്സ്യം വിഴുങ്ങി.

---

《139》 وَإِنَّ يُونُسَ നിശ്ചയമായും യൂനുസും لَمِنَ الْمُرْسَلِينَ മുർസലുകളിൽപെട്ടവൻ തന്നെ 《140》 إِذْ أَبَقَ അദ്ദേഹം ഓടിപ്പോയ (ഒളിച്ചുപോയ)സന്ദർഭം إِلَى الْفُلْكِ കപ്പലിലേക്ക് الْمَشْحُونِ സാധനങ്ങൾ (ഭാരം)നിറക്കപ്പെട്ട 《141》 فَسَاهَمَ എന്നിട്ടദ്ദേഹം നറുക്കെടുപ്പിൽ പങ്കെടുത്തു فَكَانَ അപ്പോൾ അദ്ദേഹം ആയി مِنَ الْمُدْحَضِينَ തോല്പിക്കപ്പെട്ട (പരാജയപ്പെട്ട)വരിൽ 《142》 فَالْتَقَمَهُ അങ്ങനെ അദ്ദേഹത്തെ വിഴുങ്ങി الْحُوتُ മൽസ്യം وَهُوَ അദ്ദേഹം (ആയിരിക്കെ) مُلِيمٌ ആക്ഷേപവിധേയൻ - സ്വയം കുറ്റപ്പെടുത്തുന്നവൻ.

---

യൂനുസ് നബി(അ)യുടെ കഥ സൂ: അൻബിയാഉ് 87, 88 വചനങ്ങളിലും, അവയുടെ വ്യാഖ്യാനത്തിലും ഇതിനുമമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. അദ്ദേഹത്തിന്റെ പ്രബോധനവും, ഉപദേശവും നാട്ടുകാർ വകവെക്കാതായപ്പോൾ അവരുടെ മേൽ കോപിച്ചുകൊണ്ട് അദ്ദേഹം സ്ഥലം വിട്ടുപോയി. ഒരു കപ്പലിൽ കയറുകയും, വർദ്ധിച്ച കാറ്റുംകോളും നിമിത്തം കപ്പലിന്റെ സ്ഥിതി ആപൽകരമാവുകയും ഉണ്ടായി. കപ്പലിലെ ഭാരം കുറക്കുവാനായി യാത്രക്കാർക്കിടയിൽ ഒരു നറുക്കെടുപ്പ് നടത്തപ്പെട്ടു. അതിൽ അദ്ദേഹം പരാജയപ്പെട്ടു, കപ്പലിൽ നിന്നു പുറംതള്ളപ്പെടുകയും ചെയ്തു. സമുദ്രത്തിൽവെച്ച് ഒരു മൽസ്യം അദ്ദേഹത്തെ വിഴുങ്ങി. സ്ഥലം വിട്ടുപോകാൻ അല്ലാഹുവിൽ നിന്നുള്ള അനുവാദം ലഭിക്കുന്നതിനുമുമ്പായിരുന്നു അദ്ദേഹത്തിന്റെ യാത്ര. അതുകൊണ്ടാണ് ഓടിപ്പോയി (أَبَقَ) എന്നും, ആക്ഷേപവിധേയൻ (مُلِيمٌ) എന്നും അദ്ദേഹത്തെപ്പറ്റി അല്ലാഹു പറഞ്ഞത്. യജമാനന്റെ സമ്മതമില്ലാതെ ഒളിച്ചോടിപ്പോകുന്ന അടിമകളെപ്പോലെയാണ് അദ്ദേഹത്തിന്റെ പോക്ക് ഉണ്ടായതെന്നും, തന്റെ പേരിലുള്ള ആക്ഷേപത്തിന് താൻതന്നെയായിരുന്നു കാരണക്കാരനെന്നും താൽപര്യം.

فَلَوۡلَآ أَنَّهُۥ كَانَ مِنَ ٱلۡمُسَبِّحِينَ ﴿١٤٣﴾

《143》 എന്നാൽ, അദ്ദേഹം തസ്ബീഹ് [പ്രകീർത്തനം] നടത്തുന്നവരിൽപെട്ടവനല്ലായിരുന്നുവെങ്കിൽ

لَلَبِثَ فِي بَطْنِهِۦٓ إِلَىٰ يَوْمِ يُبْعَثُونَ ﴿١٤٤﴾

《144》 അവര്‍ [ജനങ്ങള്‍] ഉയിര്‍ത്തെഴുന്നേല്പിക്കപ്പെടുന്ന ദിവസംവരെ അതിന്‍റെ വയറ്റില്‍ (തന്നെ) അദ്ദേഹം കഴിഞ്ഞുകൂടേണ്ടി വരുമായിരുന്നു!

۞ فَنَبَذْنَٰهُ بِٱلْعَرَآءِ وَهُوَ سَقِيمٌ ﴿١٤٥﴾

《145》 എന്നിട്ട്, അദ്ദേഹം അനാരോഗ്യനായ നിലയില്‍, അദ്ദേഹത്തെ നാം (ആ) നഗ്ന പ്രദേശത്ത് ഇട്ടുകൊടുത്തു.

وَأَنۢبَتْنَا عَلَيْهِ شَجَرَةً مِّن يَقْطِينٍ ﴿١٤٦﴾

《146》 അദ്ദേഹത്തിനുമീതെ ചുരക്കാവര്‍ഗത്തില്‍പെട്ട ഒരു മരം (അഥവാ ചെടി) നാം ഉല്പാദിപ്പിക്കുകയും ചെയ്തു.

---

《143》 فَلَوْلَا എന്നാല്‍ ഇല്ലായിരുന്നുവെങ്കില്‍ أَنَّهُ كَانَ അദ്ദേഹം ആയിരുന്നുവെന്നുള്ളത് مِنَ الْمُسَبِّحِينَ തസ്ബീഹ് നടത്തുന്നവരില്‍പെട്ട (വന്‍) 《144》 لَلَبِثَ അദ്ദേഹം താമസിക്കുക (കഴിഞ്ഞുകൂടുക)തന്നെ ചെയ്തിരുന്നു فِي بَطْنِهِ അതിന്‍റെ വയറ്റില്‍ إِلَى يَوْمِ ദിവസം വരെ يُبْعَثُونَ അവര്‍ ഉയിര്‍ത്തെഴുന്നേല്‍പിക്കപ്പെടുന്ന 《145》 فَنَبَذْنَاهُ എന്നിട്ട് നാം അദ്ദേഹത്തെ എറിഞ്ഞു, ഇട്ടു بِالْعَرَاءِ നഗ്നമായ (ഒഴിഞ്ഞ) സ്ഥലത്ത് وَهُوَ അദ്ദേഹം ആയിരിക്കെ سَقِيمٌ അനാരോഗ്യന്‍, രോഗി 《146》 وَأَنبَتْنَا നാം ഉല്‍പാദിപ്പിക്കുക (മുളപ്പിക്കു)കയും ചെയ്തു عَلَيْهِ അദ്ദേഹത്തിന്‍റെ മേല്‍ شَجَرَةً ഒരു മരം, ചെടി مِن يَقْطِينٍ ചുരങ്ങ(ചുരക്ക)വര്‍ഗത്തില്‍പെട്ട.

---

മല്‍സ്യം അദ്ദേഹത്തെ കരയിലെറിഞ്ഞു. കേവലം വിജനപ്രദേശവും, രക്ഷാസൗകര്യങ്ങളില്ലാത്തതുമായ ഒരു സ്ഥലത്തായിരുന്നു അത്. മല്‍സ്യത്തിന്‍റെ വയറ്റില്‍ നിന്ന് പുറത്തെറിയപ്പെട്ടപ്പോള്‍ അദ്ദേഹം അങ്ങേയറ്റം അവശനായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. അല്ലാഹു അദ്ദേഹത്തെ പാഴാക്കിയില്ല. അദ്ദേഹത്തിനു തണലും, വിശ്രമസ്ഥാനവും നല്‍കുമാറുള്ള ഒരു മരം-അഥവാ ചുരക്കാവര്‍ഗത്തില്‍ പെട്ട ഒരു ചെടി- അല്ലാഹു അവിടെ ഏര്‍പ്പെടുത്തിക്കൊടുത്തു. അദ്ദേഹത്തിന്‍റെ പക്കല്‍ വന്നുപോയ ഒരു അബദ്ധം നിമിത്തമാണ് ഈ അത്യാഹിതം സംഭവിച്ചതെങ്കിലും, അദ്ദേഹം വളരെ ഭയഭക്തിയും ദൈവസ്മരണയും ഉള്ള ആളായിരുന്നതുകൊണ്ട് അല്ലാഹു അദ്ദേഹത്തിന് രക്ഷയും സഹായവും നല്‍കി. അല്ലായിരുന്നുവെങ്കില്‍, അദ്ദേഹം മല്‍സ്യത്തിന്‍റെ വയറ്റില്‍വെച്ചു മരണം അടയുകയും, അതദ്ദേഹത്തിന്‍റെ ഖബ്റായിത്തീരുകയും ചെയ്യുമായിരുന്നു.

يَقْطِين (യക്ത്വീന്‍) എന്ന പദത്തിനാണ് ചുരക്കാവര്‍ഗം എന്ന് നാം അര്‍ത്ഥം കല്പിച്ചത്. മത്തന്‍, വെള്ളരി, ചുരക്കാ എന്നിവപോലെ പടര്‍ന്നു വളരുന്ന വള്ളിച്ചെടികള്‍ക്ക് ഈ വാക്ക് ഉപയോഗിക്കപ്പെടുന്നു. ചുരക്കാ-അഥവാ ചുരങ്ങ -വള്ളിയാണിവിടെ ഉദ്ദേ

ശ്യമെന്നാണ് മിക്ക ക്വുർആൻ വ്യാഖ്യാതാക്കളും പറയുന്നത്. ഏതായാലും യൂനുസ് നബി(അ)ക്ക് അടിയിൽ വിരിച്ചുകിടക്കുവാനും, മുകളിൽ തണൽ ലഭിക്കുവാനും അതിന്റെ ഇലപടലങ്ങളും, ഭക്ഷണത്തിന് ഒരുപക്ഷേ, അതിന്റെ ഫലവും ഉപയോഗപ്പെട്ടിരിക്കുമെന്ന് കരുതാം. വാഴയായിരുന്നു പ്രസ്തുത ചെടിയെന്നും ചിലർ പറഞ്ഞുകാണുന്നു. അല്ലാഹുവിനറിയാം. شَجَرَة (ശജറത്ത്) എന്ന വാക്കിന് വൃക്ഷം അല്ലെങ്കിൽ മരം എന്നാണ് സാധാരണ അർത്ഥം നൽകാറുള്ളതെങ്കിലും, ചെടിക്കും, വള്ളിക്കും ആ വാക്ക് ഉപയോഗിക്കാറുണ്ട്താനും, വൃക്ഷം ഏതായിരുന്നാലും ശരി, അല്ലാഹു യൂനുസ് നബി (അ)ക്ക് ആ സന്ദർഭത്തിൽ വേണ്ടുന്ന ശുശ്രൂഷക്കുള്ള മാർഗങ്ങൾ ഒരുക്കിക്കൊടുത്തതാണ് നാമിവിടെ മനസ്സിരുത്തേണ്ടത്.

وَأَرْسَلْنَٰهُ إِلَىٰ مِا۟ئَةِ أَلْفٍ أَوْ يَزِيدُونَ ﴿١٤٧﴾

**﴾147﴿ നൂറായിരം [ഒരു ലക്ഷം]-അഥവാ കൂടുതൽ വരുന്ന ആളുകളിലേക്ക് അദ്ദേഹത്തെ നാം അയക്കുകയും ചെയ്തു.**

فَـَٔامَنُوا۟ فَمَتَّعْنَٰهُمْ إِلَىٰ حِينٍ ﴿١٤٨﴾

**﴾148﴿ എന്നിട്ട് അവർ വിശ്വസിച്ചു. അങ്ങനെ, അവർക്ക് കുറെകാലത്തോളം നാം സുഖജീവിതം നൽകുകയും ചെയ്തു.**

---

﴾147﴿ وَأَرْسَلْنَاهُ നാം അദ്ദേഹത്തെ അയക്കയും ചെയ്തു إِلَىٰ مِا۟ئَةِ أَلْفٍ നൂറായിരം (ലക്ഷം)ആളുകളിലേക്ക് أَوْ يَزِيدُونَ അല്ലെങ്കിൽ അധികരിക്കുന്ന(വരിലേക്ക്) ﴾148﴿ فَآمَنُوا എന്നിട്ട് അവർ വിശ്വസിച്ചു. فَمَتَّعْنَاهُمْ അങ്ങനെ അവർക്ക് നാം സുഖജീവിതം നൽകി إِلَىٰ حِينٍ കുറേ കാലത്തേക്ക്

---

അശ്ശൂർ രാജാക്കളുടെ ഒരു പ്രധാന നഗരിയായ നീനുവാ (نِينوى) യായിരുന്നു യൂനുസ് (അ)ന്റെ രാജ്യം. ഒരു ലക്ഷത്തിലധികം ജനസംഖ്യ വരുന്ന ആ നാട്ടിലേക്ക് തന്നെ അദ്ദേഹം വീണ്ടും നിയോഗിക്കപ്പെട്ടു. അദ്ദേഹത്തിന്റെ പ്രബോധന ഫലമായി അവർ സത്യവിശ്വാസം സ്വീകരിക്കുകയും, അങ്ങിനെ അല്ലാഹുവിന്റെ അനുഗ്രഹങ്ങൾ അവർക്ക് ലഭിക്കുകയും, വളരെകാലം അവർ സുഖൈശ്വര്യങ്ങളോടെ കഴിഞ്ഞുകൂടുകയും ചെയ്തു. ഇറാകിന്റെ വടക്കുഭാഗത്ത് ടൈഗ്രീസ് നദിയുടെ അടുത്തായി സ്ഥിതി ചെയ്യുന്ന ഒരു രാജ്യമാണ് നീനുവാ *(*)* ഒരു ലക്ഷത്തിലധികം ജനസംഖ്യ ഉണ്ടായിരുന്നുവെന്നു പറയുമ്പോൾ, നീനുവാ പട്ടണം അക്കാലത്തെ ഒരു പ്രധാന നഗരമായിരുന്നുവെന്ന് മനസ്സിലാക്കാമല്ലോ. സത്യവിശ്വാസം സ്വീകരിച്ചവരിൽ അന്നത്തെ രാജാവും ഉൾപ്പെട്ടിരുന്നുവെന്നും പറയപ്പെടുന്നു. യൂനുസ് നബി(അ)രണ്ടാമത് നിയോഗിക്കപ്പെട്ടത് സ്വന്തം നാട്ടിലേക്കായിരുന്നില്ല എന്നും ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്. الله اعلم

അറബിയിൽ-മറ്റു ചില ഭാഷകളെപ്പോലെത്തന്നെ-ഒരു ലക്ഷം എന്ന അർത്ഥത്തിലുള്ള ഒറ്റവാക്കില്ലാത്തതുകൊണ്ടാണ് مِا۟ئَةِ أَلْفٍ (നൂറായിരം) എന്ന് പറയുന്നത്. മേൽപ്ര

*(*) 1-ാം പടം നോക്കുക*

സ്താവിക്കപ്പെട്ട പല ചരിത്ര സംഭവങ്ങളെയും വിവരിച്ചശേഷം അല്ലാഹു പറയുന്നു:

فَٱسۡتَفۡتِهِمۡ أَلِرَبِّكَ ٱلۡبَنَاتُ وَلَهُمُ ٱلۡبَنُونَ ﴿١٤٩﴾

**《149》 (നബിയേ) എന്നാൽ അവരോട് [ബഹുദൈവവിശ്വാസികളോട്] വിധി അന്വേഷിക്കുക: പെൺമക്കൾ നിന്റെ രക്ഷിതാവിനും, ആൺമക്കൾ അവർക്കുമാണോ?!**

أَمۡ خَلَقۡنَا ٱلۡمَلَٰٓئِكَةَ إِنَٰثًا وَهُمۡ شَٰهِدُونَ ﴿١٥٠﴾

**《150》 'അഥവാ അവർ ദൃക്സാക്ഷികളായിക്കൊണ്ട് മലക്കുകളെ നാം സ്ത്രീകളായി സൃഷ്ടിച്ചിരിക്കുന്നുവോ?!' എന്ന്.**

---

《149》 فَاسْتَفْتِهِمْ എന്നാലവരോട് വിധി (അഭിപ്രായം) അന്വേഷിക്കുക أَلِرَبِّكَ നിന്റെ റബ്ബിന്നോ الْبَنَاتُ പെൺമക്കൾ وَلَهُمُ അവർക്കുമാണോ الْبَنُونَ ആൺമക്കൾ 《150》 أَمْ خَلَقْنَا അഥവാ (അതല്ലെങ്കിൽ) നാം സൃഷ്ടിച്ചിരിക്കുന്നുവോ الْمَلَائِكَةَ മലക്കുകളെ إِنَاثًا പെണ്ണുങ്ങളായി وَهُمْ അവർ (ആയിരിക്കെ) شَاهِدُونَ സാക്ഷികൾ, ഹാജറുള്ളവർ

---

മലക്കുകൾ അല്ലാഹുവിന്റെ പെൺമക്കളാണെന്ന് മുശ്‌രിക്കുകൾ വിശ്വസിച്ചിരുന്നു. മലക്കുകളുടെ നാമത്തിൽ വിഗ്രഹങ്ങളുണ്ടാക്കി അവർ ആരാധിക്കയും ചെയ്തിരുന്നു. പെൺമക്കൾ ജീവിക്കുന്നത് ദുശ്ശകുനവും, അപമാനവുമായിക്കരുതി അവരെ ജീവനോടെ കുഴിച്ചുമൂടുക പതിവാക്കിയിരുന്ന അവർ, അല്ലാഹുവിന് മക്കളുണ്ടെന്നുമാത്രമല്ല, അതു പെൺമക്കളാണെന്ന്കൂടി പറയുന്നു. അതിനെക്കുറിച്ച് അല്ലാഹു ആക്ഷേപിക്കുകയാണ്. മലക്കുകളെ സൃഷ്ടിച്ചത് അല്ലാഹുവാണല്ലോ. അവൻ അവരെ ആണെന്നും പെണ്ണെന്നും തരംതിരിച്ചിട്ടില്ല. എന്നിരിക്കെ, മലക്കുകളെപ്പറ്റി പെൺമക്കളാണെന്ന് വിധി കല്പിക്കുവാൻ എന്ത് ന്യായമാണുള്ളത്?! അവരെ സൃഷ്ടിച്ചപ്പോൾ ഇവർ അവിടെ ഹാജറുണ്ടായിരിക്കുകയും, സ്ത്രീകളാക്കി സൃഷ്ടിച്ചത് കണ്ടിരിക്കുകയും ചെയ്തിരുന്നുവെങ്കിൽ അതിന് ന്യായമുണ്ടായിരുന്നു. അതില്ലല്ലോ.

أَلَآ إِنَّهُم مِّنۡ إِفۡكِهِمۡ لَيَقُولُونَ ﴿١٥١﴾

**《151》 അല്ലാ! (അറിഞ്ഞേക്കുക:) നിശ്ചയമായും അവർ, തങ്ങളുടെ കള്ളം നിമിത്തം പറയുന്നു:**

وَلَدَ ٱللَّهُ وَإِنَّهُمۡ لَكَٰذِبُونَ ﴿١٥٢﴾

**《152》 അല്ലാഹു (സന്താനം)ജനിപ്പിച്ചിരിക്കുന്നു എന്ന്! നിശ്ചയമായും, അവർ വ്യാജം പറയുന്നവർ തന്നെ.**

أَصۡطَفَى ٱلۡبَنَاتِ عَلَى ٱلۡبَنِينَ ﴿١٥٣﴾

**《153》 അവൻ ആൺമക്കളെക്കാൾ (പ്രാധാന്യം നൽകി) പെൺമക്കളെ തിരഞ്ഞെടുത്തിരിക്കുകയോ?!**

مَا لَكُمْ كَيْفَ تَحْكُمُونَ ﴿١٥٤﴾

《154》 (ഹേ, മുശ്‌രിക്കുകളേ,) നിങ്ങൾക്കെന്താണ്?! എങ്ങിനെ (യൊക്കെ)യാണ് നിങ്ങൾ വിധി കല്പിക്കുന്നത്?!

أَفَلَا تَذَكَّرُونَ ﴿١٥٥﴾

《155》 അപ്പോൾ, നിങ്ങൾ ഉറ്റാലോചിക്കുന്നില്ലേ?!

أَمْ لَكُمْ سُلْطَانٌ مُّبِينٌ ﴿١٥٦﴾

《156》 അഥവാ, സ്പഷ്ടമായ വല്ല അധികൃതലക്ഷ്യവും നിങ്ങൾക്കുണ്ടോ?!

فَأْتُوا بِكِتَابِكُمْ إِن كُنتُمْ صَادِقِينَ ﴿١٥٧﴾

《157》 എന്നാൽ, നിങ്ങളുടെ ഗ്രന്ഥം [രേഖ] കൊണ്ടുവരുവിൻ, നിങ്ങൾ സത്യവാൻമാരാണെങ്കിൽ!

---

《151》 أَلَا അല്ലാ, അറിയുക إِنَّهُمْ നിശ്ചയമായും അവർ مِنْ إِفْكِهِمْ അവരുടെ കള്ളം നിമിത്തം, നുണയാൽ لَيَقُولُونَ അവർ പറയുന്നു 《152》 وَلَدَ اللَّهُ അല്ലാഹു (മക്കളെ)ജനിപ്പിച്ചു എന്ന് وَإِنَّهُمْ നിശ്ചയമായും അവർ لَكَاذِبُونَ വ്യാജം പറയുന്നവർ തന്നെ 《153》 أَصْطَفَى അവൻ തിരഞ്ഞെടുക്ക(പ്രാധാന്യം നൽകി)യോ الْبَنَاتِ പെൺമക്കളെ عَلَى الْبَنِينَ ആൺമക്കളെക്കാൾ 《154》 مَا لَكُمْ നിങ്ങൾക്കെന്താണ് كَيْفَ تَحْكُمُونَ നിങ്ങൾ എങ്ങിനെയാണ് വിധിക്കുന്നത് 《155》 أَفَلَا تَذَكَّرُونَ അപ്പോൾ നിങ്ങൾ ഉറ്റാലോചിക്കുന്നില്ലേ 《156》 أَمْ لَكُمْ അഥവാ നിങ്ങൾക്കുണ്ടോ سُلْطَانٌ വല്ല അധികൃതലക്ഷ്യവും, പ്രമാണവും مُبِينٌ പ്രത്യക്ഷമായ, സ്പഷ്ടമായ 《157》 فَأْتُوا എന്നാൽ വരുവിൻ بِكِتَابِكُمْ നിങ്ങളുടെ ഗ്രന്ഥവും കൊണ്ട്, രേഖയുമായി إِن كُنتُمْ നിങ്ങളാണെങ്കിൽ صَادِقِينَ സത്യം പറയുന്നവർ

---

അല്ലാഹുവിന് സന്താനങ്ങളുണ്ടെന്ന വ്യാജവാദത്തിന് പുറമെ മറ്റൊരു അനീതിയും കൂടിയാണ്, ആ മക്കൾ പെൺമക്കളാണെന്നുള്ള വാദം. കളവുകെട്ടിപ്പറയുന്നതിലും വേണ്ടേ അൽപമെങ്കിലും നീതി?! അതും ഇല്ലാത്തതിന്റെ പേരിലാണ് അല്ലാഹു ഇവരെപ്പറ്റി ഇത്ര ശക്തിയായ ഭാഷയിൽ ആക്ഷേപിക്കുന്നത്. സൂറത്തുന്നജ്മിൽ അല്ലാഹു ഇവരോട് ചോദിക്കുന്നത് ഇങ്ങിനെയാണ്: أَلَكُمُ الذَّكَرُ وَلَهُ الْأُنثَى 0 تِلْكَ إِذًا قِسْمَةٌ ضِيزَى (നിങ്ങൾക്ക് ആണും അവനു പെണ്ണുമാണോ? എന്നാലത് അക്രമപരമായ ഒരു ഓഹരിയാണ്) അല്ലാഹുവിന്റെ പരിശുദ്ധതക്കും മഹത്വത്തിനും ഒട്ടും അനുയോജ്യമല്ലാത്ത ഇത്തരം നിരർത്ഥവാദങ്ങളിൽപെട്ട ഇവരുടെ മറ്റൊരു വാദമാണ് അടുത്ത ആയത്തിൽ കാണുന്നത്.

وَجَعَلُوا بَيْنَهُ وَبَيْنَ الْجِنَّةِ نَسَبًا ج

《158》അവർ, അവന്റെ [അല്ലാഹുവിന്റെ]യും ജിന്ന് വർഗത്തിന്റെയും ഇടയിൽ ഒരു കുടുംബബന്ധം

وَلَقَدْ عَلِمَتِ ٱلْجِنَّةُ إِنَّهُمْ لَمُحْضَرُونَ ﴿١٥٨﴾

**ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു! തീർച്ചയായും, 'ജിന്നു'കൾക്കറിയാം അവർ (ശിക്ഷയിൽ) ഹാജരാക്കപ്പെടുന്നവരാണെന്ന്.**

سُبْحَـٰنَ ٱللَّهِ عَمَّا يَصِفُونَ ﴿١٥٩﴾

**《159》 അവർ വർണിച്ചു പറയുന്നതിൽ നിന്ന് അല്ലാഹു എത്രയോ പരിശുദ്ധനത്രെ.**

إِلَّا عِبَادَ ٱللَّهِ ٱلْمُخْلَصِينَ ﴿١٦٠﴾

**《160》 അല്ലാഹുവിന്റെ കളങ്കരഹിതമാക്കപ്പെട്ട (ശുദ്ധരായ) അടിയാന്മാരൊഴികെ [അവർ ഇതിൽ ഉൾപ്പെടുന്നതല്ല]**

---

**《158》** وَجَعَلُوا അവർ ആക്കുക(ഏർപ്പെടുത്തുക)യും ചെയ്തു بَيْنَهُ അവന്റെ ഇടയിൽ وَبَيْنَ الْجِنَّةِ ജിന്നുകളുടെ ഇടയിലും نَسَبًا ഒരു കുടുംബബന്ധം وَلَقَدْ عَلِمَتِ തീർച്ചയായും അറിയാം, അറിഞ്ഞിട്ടുണ്ട് الْجِنَّةُ ജിന്നുകൾക്ക്, ജിന്നുകൾ إِنَّهُمْ നിശ്ചയമായും അവർ (ഇവർ) لَمُحْضَرُونَ ഹാജറാക്കപ്പെടുന്നവർ തന്നെ (എന്ന്) **《159》** سُبْحَانَ اللَّهِ അല്ലാഹു മഹാപരിശുദ്ധനത്രെ عَمَّا يَصِفُونَ അവർ വർണിച്ചു (വിവരിച്ചു)പറയുന്നതിൽ നിന്ന് **《160》** إِلا عِبَادَ اللَّهِ അല്ലാഹുവിന്റെ അടിയാൻമാരൊഴികെ الْمُخْلَصِينَ കളങ്കരഹിതരാക്കപ്പെട്ട

---

ഇവിടെ 'ജിന്ന്' (الْجِنَّةِ) എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം മലക്കുകളാണെന്നാണ് ഭൂരിപക്ഷം മുഫസ്സിറുകളും പ്രസ്താവിച്ചിരിക്കുന്നത്. ഇതിന്റെ മുമ്പും പിമ്പുമുള്ള ആയത്തുകളിൽ മലക്കുകളെക്കുറിച്ചാണ് പ്രധാനമായും സംസാരിക്കുന്നതും. ജിന്ന് എന്ന വാക്കിനെക്കുറിച്ചാണ് ആലോചിക്കാനുള്ളത്. ക്വുർആന്റെ പ്രത്യേക നിഘണ്ടുവായ മുഫ്റദാത്തിൽ മറവു (ستر) എന്ന അർത്ഥത്തിലുള്ള ധാതുവിൽ നിന്നാണ് ആ പേർ വന്നിരിക്കുന്നതെന്ന് വിവരിച്ച ശേഷം ഇമാം റാഗിബ് (റ) ഇപ്രകാരം പറയുന്നു:

'ജിന്ന്' (الْجِنَّ) എന്ന വാക്ക് രണ്ടു പ്രകാരത്തിൽ ഉപയോഗിക്കപ്പെടാറുണ്ട്: മനുഷ്യൻ (انس) എന്നതിന്റെ എതിരിൽ പഞ്ചേന്ദ്രിയങ്ങൾക്കതീതമായി മറഞ്ഞുനിൽക്കുന്ന ആത്മീയജീവികൾ എന്നതാണ് അവയിലൊന്ന്. ഇതനുസരിച്ച് ഈ വാക്കിൽ മലക്കുകളും, ശൈത്വാൻമാരും ഉൾപ്പെടും . അപ്പോൾ മലക്കുകളെല്ലാം ജിന്നുവർഗത്തിൽ ഉൾപ്പെടും. എല്ലാ ജിന്നുകളും മലക്കായിരിക്കയില്ല. ഈ അടിസ്ഥാനത്തിലാണ് അബൂസ്വാലിഹ് മലക്കുകളെല്ലാം ജിന്നുകളാണെന്ന് പറയുന്നത്. ആത്മീയജീവികളിൽപെട്ട ഒരു പ്രത്യേക വിഭാഗമാണ് ജിന്ന് എന്നത്രെ മറ്റൊരഭിപ്രായം. അതായത്: ആത്മീയജീവികൾ മൂന്നു തരമാണ് : അതിൽ ഉത്തമവിഭാഗത്തെ മലക്കുകളെന്നും, അധമവിഭാഗത്തെ ശൈത്വാൻമാരെന്നും, മദ്ധ്യമവിഭാഗത്തെ ജിന്നുകളെന്നും പറയുന്നു: وَأَنَّا مِنَّا الْمُسْلِمُونَ وَمِنَّا الْقَاسِطُونَ

(ഞങ്ങളിൽ മുസ്‌ലിംകളുമുണ്ട്, നീതി കെട്ടവരുമുണ്ട്) എന്നും *(*)* മറ്റുമുള്ള ക്വുർആൻ വചനങ്ങൾ ഇത് മനസ്സിലാക്കിത്തരുന്നു ( المفردات للامام الراغب – رح)

മലക്കുകളാണ് ഇവിടെ ഉദ്ദേശ്യം എന്ന്‌വെക്കുമ്പോൾ, അവർക്കും അല്ലാഹുവിനുമിടയിൽ മുശ്‌രിക്കുകൾ കുടുംബബന്ധം സ്ഥാപിക്കുന്നുവെന്ന് പറഞ്ഞതിന്റെ താൽപര്യം വ്യക്തമാണ്. മലക്കുകൾ അല്ലാഹുവിന്റെ പുത്രിമാരാണെന്ന വാദം അനുസരിച്ച് അല്ലാഹുവും അവരും ഒരേ വർഗത്തിൽപെട്ടവരാണെന്നും, അല്ലാഹു അവരുടെ ജനയിതാവാണെന്നും വരണമല്ലോ (تعالى الله عن ذلك)

എനി, ആ വാക്കുകൊണ്ടുദ്ദേശ്യം, സാധാരണ അറിയപ്പെടുന്ന അർത്ഥങ്ങളിലുള്ള ജിന്നുകൾതന്നെയാണെന്നുവെക്കുകയാണെങ്കിൽ, ആയത്തിന്റെ താൽപര്യം ഇപ്രകാരമായിരിക്കാം : ജിന്നുകളിലെ നേതാക്കളായ ചിലരുടെ പെൺമക്കളെ അല്ലാഹു വിവാഹം കഴിച്ചിട്ടുള്ളതായി ഖുസാഅഃ (خُزَاعَة) ഗോത്രക്കാരും കിനാനഃ (كِنَانَة) ഗോത്രക്കാരും വിശ്വസിച്ചിരുന്നുവെന്നും, ജിന്ന്‌വർഗവും അല്ലാഹുവും തമ്മിൽ വൈവാഹിക ബന്ധമുള്ളതായി യഹൂദരും പറഞ്ഞിരുന്നുവെന്നും നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്. നൻമയുടെയും, തിൻമയുടെയും ദൈവങ്ങളായി രണ്ടു സഹോദരദൈവങ്ങൾ ഉണ്ടെന്നും ഇതിൽ നൻമയുടെ ദൈവമാണ് അല്ലാഹു എന്നും, മറ്റേതു പിശാചാണെന്നും വേറെ ചിലരും വിശ്വസിച്ചിരുന്നു. ഇതുപോലെയുള്ള പല അന്ധവിശ്വാസങ്ങളും, വാദങ്ങളും ഇന്ത്യയിലെ ചില വിഭാഗക്കാരിലും കാണാവുന്നതാണ്. കൂടാതെ, സൂ: സബഉ് 41 ന്റെ വിവരണത്തിൽ നാം ചൂണ്ടിക്കാണിച്ചതുപോലെ, ജിന്നുകളെ പലരും ആരാധ്യദൈവങ്ങളായി സ്വീകരിച്ചിട്ടുള്ളതും പ്രസ്താവ്യമാണ്. ഇതെല്ലാം, ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ അല്ലാഹുവിനും അവർക്കുമിടയിൽ കുടുംബ ബന്ധം സ്ഥാപിക്കലാണെന്ന് പറയേണ്ടതില്ല ഏതു തരത്തിലുള്ള കുടുംബ ബന്ധമായിരുന്നാലും, അതിൽ നിന്നെല്ലാം അല്ലാഹു മഹാ പരിശുദ്ധനത്രെ ! മേൽപറഞ്ഞ വ്യാജവാദികളോട് അല്ലാഹു പറയുന്നു:

فَإِنَّكُمْ وَمَا تَعْبُدُونَ ﴿١٦١﴾

**﴾161﴿ എന്നാൽ, നിങ്ങളും, നിങ്ങൾ ആരാധിച്ചുവരുന്നവയും തന്നെ**

مَآ أَنتُمْ عَلَيْهِ بِفَـٰتِنِينَ ﴿١٦٢﴾

**﴾162﴿ നിങ്ങൾ അവന് [അല്ലാഹുവിന്] എതിരിൽ കുഴപ്പത്തിലാക്കുന്നവരല്ല**

إِلَّا مَنْ هُوَ صَالِ ٱلْجَحِيمِ ﴿١٦٣﴾

**﴾163﴿ ഏതൊരുവൻ ജ്വലിക്കുന്ന നരകത്തിൽ കടന്നെരിയുന്നവനാണോ അവനെയല്ലാതെ.**

---

﴾161﴿ فَإِنَّكُمْ എന്നാൽ നിങ്ങൾ وَمَاتَعْبُدُونَ നിങ്ങൾ ആരാധിച്ചുവരുന്നവയും ﴾162﴿ مَآأَنتُمْ നിങ്ങൾ (ഇല്ല) عَلَيْهِ അവന്റെ മേൽ (എതിരായി) بِفَاتِنِينَ കുഴപ്പത്തിലാക്കുന്നവർ ﴾163﴿ إِلَّامَنْ യാതൊരുവനെയല്ലാതെ هُوَ അവൻ صَالِ الْجَحِيمِ ജ്വലിക്കുന്ന നരകത്തിൽ കടന്നെരിയുന്നവനാണ്.

---

*(*) ജിന്നുകളുടെ വാക്യങ്ങളായി സൂ: ജിന്നിൽ അല്ലാഹു ഉദ്ധരിച്ചതാണ് ഇത്.*

ഹേ, മുശ്‌രിക്കുകളേ, നരകാഗ്നിയിൽ കടന്നെരിയുവാൻ തയ്യാറായിക്കൊണ്ടിരിക്കുന്നവരും, സത്യവിശ്വാസം സ്വീകരിക്കുകയില്ലെന്ന് അല്ലാഹുവിന്നറിയാവുന്നവരുമായ ആളുകളെമാത്രമേ നിങ്ങൾക്കു വഴിപിഴപ്പിക്കുവാനും, കുഴപ്പത്തിലാക്കുവാനും സാധിക്കുകയുള്ളൂ. അല്ലാതെ, അല്ലാഹുവിന്റെ ഉദ്ദേശ്യത്തിന് വിരുദ്ധമായി മറ്റാരെയും കുഴപ്പത്തിലാക്കുവാൻ നിങ്ങൾക്കു സാധിക്കുകയില്ല എന്ന് സാരം. മലക്കുകളെക്കുറിച്ച് മുശ്‌രിക്കുകൾ ധരിക്കുകയും, വാദിക്കുകയും ചെയ്യുന്ന ചിലതെല്ലാം മുകളിൽ പറഞ്ഞുവല്ലോ. എന്നാൽ, മലക്കുകളുടെ നിലയെന്തായിരിക്കും? അവരുടെ വാചകങ്ങളിൽതന്നെ അല്ലാഹു അത് ചൂണ്ടിക്കാട്ടുന്നു. മലക്കുകൾ പറയുകയാണ്:

وَمَا مِنَّآ إِلَّا لَهُۥ مَقَامٌ مَّعْلُومٌ ﴿١٦٤﴾

**﴾164﴿ ഞങ്ങളിൽപെട്ടവർക്ക് (ഒരാൾക്കും തന്നെ) ഒരു അറിയപ്പെട്ട (നിശ്ചിത)സ്ഥാനം ഇല്ലാതെയില്ല.**

وَإِنَّا لَنَحْنُ ٱلصَّآفُّونَ ﴿١٦٥﴾

**﴾165﴿ നിശ്ചയമായും ഞങ്ങൾതന്നെയാണ്, അണികെട്ടി നിൽക്കുന്നവരും**

وَإِنَّا لَنَحْنُ ٱلْمُسَبِّحُونَ ﴿١٦٦﴾

**﴾166﴿ നിശ്ചയമായും, ഞങ്ങൾതന്നെയാണ് തസ്ബീഹ് [അല്ലാഹുവിന്റെ പ്രകീർത്തനം] നടത്തുന്നവരും.**

---

﴾164﴿ وَمَامِنَّا ഞങ്ങളിൽനിന്നും (ഒരാളും)ഇല്ല إِلالَهُ തനിക്കില്ലാതെ مَقَامٌ ഒരു സ്ഥാനം مَعْلُومٌ അറിയപ്പെട്ട (നിർണയിക്കപ്പെട്ട, നിശ്ചിത) ﴾165﴿ وَإِنَّالَنَحْنُ നിശ്ചയമായും ഞങ്ങൾതന്നെ الصَّافُّونَ അണികെട്ടിനിൽക്കുന്നവർ ﴾166﴿ وَإِنَّالَنَحْنُ ഞങ്ങൾ തന്നെയാണ് الْمُسَبِّحُونَ തസ്ബീഹ് നടത്തുന്നവരും.

---

ഓരോ മലക്കിനും ഓരോ നിശ്ചിത പദവിയും സ്ഥാനവുമുണ്ട്. അതനുസരിച്ചായിരിക്കും അവരുടെ ആരാധനാ കർമങ്ങളും, ദൈവ കീർത്തനങ്ങളും തുടങ്ങി എല്ലാ കാര്യങ്ങളും നടത്തപ്പെടുന്നത്. അവരവരുടെ നിലപാടനുസരിച്ചുള്ള സ്ഥാനങ്ങളിൽ അണിനിരന്നുകൊണ്ടായിരിക്കും അവർ തങ്ങളുടെ കർമങ്ങൾ നടത്തുക, അല്ലാഹുവിന്റെ ശക്തിമാഹാത്മ്യങ്ങളെയും, പരിശുദ്ധതയെയും പ്രകീർത്തനം ചെയ്യുക അവരുടെ പതിവാകുന്നു. സൂറത്തിന്റെ ആദ്യത്തിൽ മലക്കുകളെപ്പറ്റി പ്രസ്താവിച്ച പല കാര്യങ്ങളും ഇവിടെയും സ്മരണീയമാണ്.

വക്താക്കളുടെ പേർ വ്യക്തമായി പ്രസ്താവിക്കാതെയുള്ള ഉദ്ധരണികൾ ഇതുപോലെ ക്വുർആനിൽ വേറെയും പലതും കാണാം. അതിന്റെ സാഹിത്യ ശൈലികളിൽ ഒന്നാണത്. അവയുടെ വക്താക്കൾ ആരാണെന്ന് സന്ദർഭംകൊണ്ടു മനസ്സിലാക്കേണ്ടതും, മനസ്സിലാക്കാവുന്നതുമാകുന്നു. ഈ മൂന്നു വചനങ്ങളുടെ വക്താക്കൾ മലക്കുകളാണെന്നാണ് മിക്കവാറും ക്വുർആൻ വ്യാഖ്യാതാക്കളുടെയും അഭിപ്രായം. കൂടുതൽ വ്യക്തവും അനുയോജ്യവും അതുതന്നെ. സത്യവിശ്വാസികളുടെ വാക്കുകളെന്ന നിലക്കാണവ ഉദ്ധരിച്ചിട്ടുള്ളതെന്നും ചുരുക്കം ചിലർ പ്രസ്താവിച്ചു കാണുന്നു. മുശ്‌രിക്കുകളെ സംബന്ധിച്ചാണ് അടുത്ത വചനങ്ങളിൽ പറയുന്നത്:

وَإِن كَانُوا۟ لَيَقُولُونَ ﴿١٦٧﴾

﴾167﴿ നിശ്ചയമായും അവര്‍ പറഞ്ഞു വന്നിരുന്നു:

لَوْ أَنَّ عِندَنَا ذِكْرًا مِّنَ ٱلْأَوَّلِينَ ﴿١٦٨﴾

﴾168﴿ ഞങ്ങളുടെ അടുക്കല്‍ പൂര്‍വ്വികന്‍മാരില്‍നിന്നുള്ള വല്ല (വേദ)പ്രമാണവും ഉണ്ടായിരുന്നുവെങ്കില്‍

لَكُنَّا عِبَادَ ٱللَّهِ ٱلْمُخْلَصِينَ ﴿١٦٩﴾

﴾169﴿ 'ഞങ്ങള്‍ അല്ലാഹുവിന്റെ കളങ്കരഹിതരാക്കപ്പെട്ട (ശുദ്ധന്‍മാരായ)അടിയാന്‍മാരായിരുന്നേനേ' !

فَكَفَرُوا۟ بِهِۦ ۖ فَسَوْفَ يَعْلَمُونَ ﴿١٧٠﴾

﴾170﴿ എന്നിട്ട് ഇതില്‍ (ഈ വേദഗ്രന്ഥത്തില്‍) അവര്‍ അവിശ്വസിച്ചു. അതിനാല്‍, വഴിയെ അവര്‍ക്ക് അറിയാറാകും.

---

﴾167﴿ وَإِنْ كَانُوا നിശ്ചയമായും അവരായിരുന്നു لَيَقُولُونَ പറയും ﴾168﴿ لَوْ أَنَّ عِنْدَنَا ഞങ്ങളുടെ അടുക്കല്‍ ഉണ്ടായിരുന്നെങ്കില്‍ ذِكْرًا വല്ല പ്രമാണവും, പ്രബോധനവും مِنَ الأَوَّلِينَ പൂര്‍വ്വികന്‍മാരില്‍ നിന്ന് ﴾169﴿ لَكُنَّا ഞങ്ങള്‍ ആകുമായിരുന്നു عِبَادَ اللَّهِ അല്ലാഹുവിന്റെ അടിയാന്‍മാര്‍ الْمُخْلَصِينَ നിഷ്കളങ്കരാക്കപ്പെട്ട, ശുദ്ധരാക്കപ്പെട്ട ﴾170﴿ فَكَفَرُوا بِهِ എന്നിട്ട് അവര്‍ അതില്‍ (ഇതില്‍) അവിശ്വസിച്ചു فَسَوْفَ അതിനാല്‍ വഴിയെ يَعْلَمُونَ അവര്‍ അറിയും, അവര്‍ക്കറിയാം.

---

തങ്ങള്‍ക്കൊരു വേദഗ്രന്ഥം ഉണ്ടായിരുന്നുവെങ്കില്‍ തങ്ങള്‍ നിഷ്കളങ്കരായ സജ്ജനങ്ങളാകുമായിരുന്നുവെന്ന് മോഹിച്ചും, പറഞ്ഞുംകൊണ്ടിരുന്ന അവര്‍ക്ക് ക്വുര്‍ആനാകുന്ന വേദഗ്രന്ഥം വന്നപ്പോള്‍, സന്തോഷപൂര്‍വ്വം അതു സ്വീകരിക്കുന്നതിനു പകരം അതിനെ നിഷേധിക്കയാണ് അവര്‍ ചെയ്തത്. അതിന്റെ ഫലം വഴിയെ അവര്‍ക്കറിയാമെന്ന് അല്ലാഹു താക്കീത് ചെയ്യുന്നു. സൂ: ഫാത്വിര്‍ 42 ല്‍ ഇതിനെപ്പറ്റി പ്രസ്താവിച്ചത് ഓര്‍ക്കുക.

وَلَقَدْ سَبَقَتْ كَلِمَتُنَا لِعِبَادِنَا ٱلْمُرْسَلِينَ ﴿١٧١﴾

﴾171﴿ 'മുര്‍സലു'കളായ നമ്മുടെ അടിയാന്മാര്‍ക്ക് നമ്മുടെ വാക്ക് മുമ്പ് (തന്നെ) ഉണ്ടായിക്കഴിഞ്ഞിട്ടുണ്ട്:

إِنَّهُمْ لَهُمُ ٱلْمَنصُورُونَ ﴿١٧٢﴾

﴾172﴿ 'നിശ്ചയമായും അവര്‍തന്നെയാണ് സഹായം നല്‍കപ്പെടുന്നവര്‍' എന്ന്

وَإِنَّ جُندَنَا لَهُمُ ٱلْغَٰلِبُونَ ﴿١٧٣﴾

﴾173﴿ 'നമ്മുടെ സൈന്യം തന്നെയാണ് വിജയികള്‍' എന്നും!

كَلِمَتُنَا ﴿171﴾ وَلَقَدْسَبَقَتْ തീർച്ചയായും മുമ്പുണ്ടായിട്ടുണ്ട്, മുൻകഴിഞ്ഞിരിക്കുന്നു كَلِمَتُنَا നമ്മുടെ വാക്ക്, വാക്യം لِعِبَادِنَا നമ്മുടെ അടിയാൻമാർക്ക് الْمُرْسَلِينَ മുർസലുകളായ ﴿172﴾ إِنَّهُمْ നിശ്ചയമായും അവർ لَهُمُ അവർ തന്നെ الْمَنْصُورُونَ സഹായം നൽകപ്പെടുന്നവർ ﴿173﴾ وَإِنَّ جُنْدَنَا നിശ്ചയമായും നമ്മുടെ സൈന്യം لَهُمُ അവർ തന്നെ الْغَالِبُونَ വിജയികൾ, ശക്തികവിഞ്ഞവർ

---

നബി തിരുമേനിﷺക്കും, സത്യവിശ്വാസികൾക്കും - ലോകാവസാനംവരെയുള്ള എല്ലാ സത്യവിശ്വാസികൾക്കും - അങ്ങേയറ്റം മനസ്സമാധാനവും ധൈര്യവും പ്രദാനം ചെയ്യുന്ന ഒരു മഹത്തായ വാക്യമാണിത്. അതെ, അല്ലാഹുവിൽ നിന്നുള്ള മഹത്തായ ഒരു വാഗ്ദാനം ! പൂർവ്വികൻമാരായ മുർസലുകളടക്കം എല്ലാവരോടും നൽകി വന്നിട്ടുള്ള വാഗ്ദാനമത്രെ അത്. മുർസലുകളും, അവരുടെ യഥാർത്ഥ അനുയായികളുമായിരിക്കും അല്ലാഹുവിന്റെ സഹായത്തിന് പാത്രമാകുക, ഇഹത്തിലും, പരത്തിലും വിജയം കൈവരുന്നതും അവർക്കായിരിക്കും. ഇതാണാവാഗ്ദാനം. നബിമാരുടെ അനുയായികൾ നേരായ മാർഗം തെറ്റാതിരുന്ന എല്ലാ കാലത്തും ഇത് അനുഭവത്തിൽ വന്നിട്ടുണ്ട്. മേലിലും തുടരുകയും ചെയ്യും. ഏതെങ്കിലും രംഗങ്ങളിൽ വല്ലപ്പോഴും പ്രത്യക്ഷത്തിൽ ഇതിനെതിര് സംഭവിച്ചിട്ടുണ്ടെങ്കിൽ, അതിന് പ്രത്യേക കാരണവുമുണ്ടായിരിക്കും. ഏതായാലും അന്തിമവിജയം അവർക്കുതന്നെയായിരിക്കുകയും ചെയ്യും. وَالْعَاقِبَةُ لِلْمُتَّقِينَ (ശുഭപര്യവസാനം ഭയഭക്തൻമാർക്കായിരിക്കും) സൂറത്തുൽ മുഅ്മിനിൽ അല്ലാഹു പറയുന്നു: إِنَّا لَنَنْصُرُ رُسُلَنَا وَالَّذِينَ آمَنُوا فِي الْحَيَاةِ الدُّنْيَا وَيَوْمَ يَقُومُ الْأَشْهَادُ- المؤمن (നിശ്ചയമായും, നമ്മുടെ ദൂതൻമാരെയും, വിശ്വസിച്ചിട്ടുള്ളവരെയും, ഐഹിക ജീവിതത്തിലും സാക്ഷികൾ നിൽക്കുന്ന ദിവസവും -ക്വിയാമത്തുനാളിലും-നാം സഹായിക്കുന്നതാണ് 40:51) അല്ലാഹുവിൽ നിന്നുള്ള വിജയവും, സഹായവും ലഭിക്കുന്ന സത്യവിശ്വാസികളിൽ അവൻ നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ. ആമീൻ.

فَتَوَلَّ عَنْهُمْ حَتَّىٰ حِينٍ ﴿١٧٤﴾

**﴿174﴾ (നബിയേ)അതിനാൽ, ഒരു (കുറഞ്ഞ)സമയംവരേക്കും നീ അവരിൽ നിന്ന് തിരിഞ്ഞുകളയുക.**

وَأَبْصِرْهُمْ فَسَوْفَ يُبْصِرُونَ ﴿١٧٥﴾

**﴿175﴾ അവരെ (ക്കുറിച്ച്) നീ കണ്ടറിയുകയും ചെയ്യുക. അവർ വഴിയെ കണ്ടറിഞ്ഞേക്കുന്നതാണ്!**

---

﴿174﴾ فَتَوَلَّ ആകയാൽ നീ തിരിഞ്ഞുകളയുക, മാറുക عَنْهُمْ അവരിൽ നിന്ന്, അവരെവിട്ട് حَتَّىٰ حِينٍ ഒരു സമയം (കാലം) വരെ ﴿175﴾ وَأَبْصِرْهُمْ അവരെ കാണുകയും (കണ്ടറിയുകയും)ചെയ്യുക فَسَوْفَ എന്നാൽ വഴിയെ يُبْصِرُونَ അവർ കാണും, കണ്ടറിയും.

---

അൽപകാലം കൂടി ക്ഷമിച്ചാൽ മതി, അപ്പോഴേക്കും സത്യവിശ്വാസികളുടെ വിജയവും ഈ അവിശ്വാസികളുടെ പരാജയവും സാക്ഷാൽക്കരിക്കപ്പെടുമെന്ന് അല്ലാഹു നബിയെ ഉണർത്തുന്നു. ഈ വാഗ്ദാനം ഏറെതാമസിയാതെ ശരിക്കും അനുഭവത്തിൽ വന്നിട്ടുണ്ടെന്ന് പറയേണ്ടതില്ലല്ലോ.

أَفَبِعَذَابِنَا يَسْتَعْجِلُونَ ﴿١٧٦﴾

**﴾176﴿ എന്നിരിക്കെ, നമ്മുടെ ശിക്ഷയെക്കുറിച്ചാണോ അവര്‍ ധൃതി കൂട്ടിക്കൊണ്ടിരിക്കുന്നത്?!**

فَإِذَا نَزَلَ بِسَاحَتِهِمْ فَسَآءَ صَبَاحُ ٱلْمُنذَرِينَ ﴿١٧٧﴾

**﴾177﴿ എന്നാല്‍, അതവരുടെ മുറ്റത്ത് (അവരില്‍)വന്നിറങ്ങിയാല്‍, അപ്പോള്‍ (ആ) മുന്നറിയിപ്പ് നല്‍കപ്പെട്ടവരുടെ പ്രഭാതം എത്രയോ മോശപ്പെട്ടതായിരിക്കും!**

---

﴾176﴿ أَفَبِعَذَابِنَا എന്നിരിക്കെ നമ്മുടെ ശിക്ഷയെക്കുറിച്ചോ يَسْتَعْجِلُونَ അവര്‍ ധൃതി കൂട്ടുന്നത്. ﴾177﴿ فَإِذَانَزَلَ എന്നാലതു ഇറങ്ങിവന്നാല്‍ بِسَاحَتِهِمْ അവരുടെ മുറ്റത്ത്, അങ്കണത്തില്‍, ഉമ്മറത്ത് فَسَاءَ അപ്പോള്‍ വളരെ മോശമായിരിക്കും صَبَاحُ الْمُنْذَرِينَ താക്കീത് ചെയ്യപ്പെട്ടവരുടെ പ്രഭാതം.

---

നമ്മുടെ ശിക്ഷയെക്കുറിച്ച് പരിഹസിച്ചു തിരക്കുകൂട്ടേണ്ടതില്ല. അത് താമസംവിനാ അവരുടെ ഉമ്മറത്ത്വന്നെത്താതിരിക്കയില്ല. അത് വരുന്ന ദിവസം അതവരുടെ ദിവസങ്ങളില്‍വെച്ച് ഏറ്റവും മോശപ്പെട്ടതായിരിക്കും. അന്നത്തെ പ്രഭാതം അവരില്‍ പുലരുന്നത് അവര്‍ക്ക് ഏറ്റവും വലിയ ദുശ്ശകുനവുമായിരിക്കും.

وَتَوَلَّ عَنْهُمْ حَتَّىٰ حِينٍ ﴿١٧٨﴾

**﴾178﴿ (നബിയേ) അതിനാല്‍, ഒരു (കുറഞ്ഞ) സമയംവരേക്കും നീ അവരില്‍ നിന്നു തിരിഞ്ഞുകളയുക.**

وَأَبْصِرْ فَسَوْفَ يُبْصِرُونَ ﴿١٧٩﴾

**﴾179﴿ നീ കണ്ടറിയുകയും ചെയ്യുക; വഴിയെ അവര്‍ കണ്ടറിഞ്ഞേക്കുന്നതാണ്.**

---

﴾178﴿ وَتَوَلَّ അതിനാല്‍ നീ മാറി (തിരിഞ്ഞു)പോകുക عَنْهُمْ അവരില്‍ നിന്ന് حَتَّى حِينٍ ഒരു (കുറച്ചു)കാലം (സമയം)വരെ ﴾179﴿ وَأَبْصِرْ നീ കാണുക (കണ്ടറിയുക, നോക്കുക)യും ചെയ്യുക فَسَوْفَ എന്നാല്‍ വഴിയെ يُبْصِرُونَ അവര്‍ കണ്ടറിയും

---

വിഷയത്തിന്റെ ഗൗരവം നിമിത്തം അല്ലാഹു അവരെ ആവര്‍ത്തിച്ചു താക്കീതുചെയ്യുകയാണ്. ഈ സൂറത്തില്‍ ഇതേവരെ പ്രസ്താവിച്ച വിഷയങ്ങളുടെ രത്നച്ചുരുക്കവും, അവയില്‍ നിന്ന് ലഭിക്കേണ്ടുന്ന പാഠങ്ങളുടെ സംക്ഷിപ്ത സാരവും അടങ്ങുന്നതാണ് അടുത്ത വചനം. അതോടെ അല്ലാഹു ഈ അദ്ധ്യായം അവസാനിപ്പിക്കുകയും ചെയ്യുന്നു.

سُبْحَٰنَ رَبِّكَ رَبِّ ٱلْعِزَّةِ عَمَّا يَصِفُونَ ﴿١٨٠﴾

**﴾180﴿ പ്രതാപത്തിന്റെ ഉടമസ്ഥനായ നിന്റെ റബ്ബ് (അവനെക്കുറിച്ച്) അവര്‍ വര്‍ണിച്ചുകൊണ്ടിരിക്കുന്നതില്‍ നിന്നും എത്രയോ പരിശുദ്ധന്‍!**

وَسَلَـٰمٌ عَلَى ٱلْمُرْسَلِينَ ﴿١٨١﴾

《181》 മുർസലുകളുടെ പേരിൽ സലാമും [സമാധാനശാന്തിയും]

وَٱلْحَمْدُ لِلَّهِ رَبِّ ٱلْعَـٰلَمِينَ ﴿١٨٢﴾

《182》 സർവ്വസ്തുതിയും (സർവ്വ) ലോകരക്ഷിതാവായ അല്ലാഹുവിനും!!!

---

《180》 سُبْحَانَ എത്രയോ (വളരെ)പരിശുദ്ധൻ(പരിശുദ്ധപ്പെടുത്തുന്നു) رَبِّكَ നിന്റെ റബ്ബ്, റബ്ബിനെ رَبِّ الْعِزَّةِ പ്രതാപത്തിന്റെ റബ്ബായ (നാഥനായ, ഉടമസ്ഥനായ) عَمَّا يَصِفُونَ അവർ വർണിച്ചു (വിവരിച്ചു)പറയുന്നതിൽനിന്ന് 《181》 وَسَلَامٌ സലാമും, സമാധാന ശാന്തിയും عَلَى الْمُرْسَلِينَ മുർസലുകളുടെമേൽ 《182》 وَالْحَمْدُ സ്തുതി, പുകഴ്ച(യെല്ലാം) رَبِّ الْعَالَمِينَ അല്ലാഹുവിന് (മാത്രമാണ്) ലോക(ലോകരുടെ)രക്ഷിതാവായ.

---

رَب (റബ്ബ്) എന്ന വാക്കിന് രക്ഷിതാവ്, വളർത്തുന്നവൻ, ഉടമസ്ഥൻ, യജമാനൻ, നാഥൻ, തമ്പുരാൻ എന്നൊക്കെ സന്ദർഭോചിതം അർത്ഥം വരുന്നതാണ്. തസ്ബീഹിന്റെ വാക്യമായ سُبْحَانَ الله (സുബ്ഹാനല്ലാഹി) എന്ന വാക്കിന്റെ അർത്ഥങ്ങളെപ്പറ്റി സൂ:റൂം 17 ന്റെ വിവരണത്തിൽ പ്രസ്താവിച്ചതു ഓർക്കുക. എല്ലാവിധ പോരായ്മയിൽ നിന്നും, എല്ലാവിധ ന്യൂനതകളിൽ നിന്നും അല്ലാഹു തികച്ചും പരിശുദ്ധനാണെന്ന പ്രകീർത്തനമാണ് തസ്ബീഹ്. എല്ലാ മഹത്വത്തിന്റെയും, പ്രതാപത്തിന്റെയും പരിപൂർണതയുടെയും പാരമ്യം പ്രാപിച്ചവനെന്ന നിലക്ക് അല്ലാഹുവിനെ സ്തുതിച്ചു വാഴ്ത്തുന്ന സ്തോത്രമാണ് ഹംദ് (الْحَمْدُ لِلَّهِ) അതുകൊണ്ടാണ് ഇവിടെയും മറ്റു പല സ്ഥലങ്ങളിലും തസ്ബീഹും ഹംദും ഒന്നിച്ചുപറയപ്പെടുന്നത്. തസ്ബീഹിനും ഹംദിനും ഇടയിൽവെച്ച് അല്ലാഹുവിന്റെ ദൗത്യവാഹകൻമാരും, സന്ദേശ പ്രബോധകൻമാരുമായ മുർസലുകൾക്ക് സമാധാന ശാന്തി നേർന്നിട്ടുള്ളത് മുർസലുകളുടെ മഹത്തായ സ്ഥാനപദവിയെ കുറിക്കുകയും ചെയ്യുന്നു. അല്ലാഹുവിനെകുറിച്ചുള്ള ബോധവും, അറിവും ഉണ്ടായിരിക്കുക, മുർസലുകളുടെ അദ്ധ്യാപനങ്ങളെ അനുഗമിക്കുക, ഇതിൽപരം ഉൽകൃഷ്ടമായ മറ്റൊന്നും തന്നെ ഇല്ലല്ലോ.

നമസ്കാരത്തിനുശേഷവും മറ്റും ഈ മൂന്നു വചനങ്ങൾ ചൊല്ലുവാൻ ചില ഹദീഥുകളിൽ പ്രോത്സാഹനം നൽകപ്പെട്ടിട്ടുണ്ട്. ഇബ്നുഅബീഹാതീം(റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ ഇപ്രകാരം കാണാം: ക്വിയാമത്തുനാളിൽ ഏറ്റവും മികവായ താപ്പുകൊണ്ട് പ്രതിഫലം അളന്നുകിട്ടുവാൻ ആർക്കെങ്കിലും സന്തോഷമുള്ള പക്ഷം, അവൻ ഇരിക്കുന്ന ഇരിപ്പിടത്തിൽ നിന്നും അവസാനം എഴുന്നേറ്റുപോകുവാനുദ്ദേശിക്കുമ്പോൾ ഈ വചനങ്ങൾ (മൂന്നും) പറഞ്ഞുകൊള്ളട്ടെ.

سبحان ربك رب العزة عما يصفون وسلام على المرسلين والحمد لله رب العالمين

﴿رواه ابن ابي حاتم عن الشعبي مرفوعا وعن علي موقوفا﴾

﴿التبييض ضحوة يوم الجمعة ٢٣ ربيع الاول ١٣٨٩م والتسويد صباح يوم الاثنين ٢٨ جمادى الاولى ١٣٨/هـ﴾

سورة ص

# 38. സൂറത് സ്വാദ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 88 - വിഭാഗം (റുകൂഉ്) 5

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

صٓۚ

**﴾1﴿** 'സ്വാദ്'

وَٱلۡقُرۡءَانِ ذِي ٱلذِّكۡرِ ﴿١﴾

**ഉൽബോധനത്തിന്റെതായ ക്വുർആൻ തന്നെയാണ് (സത്യം)! [അത് യഥാർത്ഥം തന്നെയാണ്]**

بَلِ ٱلَّذِينَ كَفَرُواْ فِي عِزَّةٖ وَشِقَاقٖ ﴿٢﴾

**﴾2﴿ പക്ഷേ, അവിശ്വസിച്ചിട്ടുള്ളവർ ഊറ്റത്തിലും ചേരിപിരിവിലുമാകുന്നു.**

كَمۡ أَهۡلَكۡنَا مِن قَبۡلِهِم مِّن قَرۡنٖ فَنَادَواْ وَّلَاتَ حِينَ مَنَاصٖ ﴿٣﴾

**﴾3﴿ അവർക്കുമുമ്പ് എത്രയോ തലമുറകളെ നാം നശിപ്പിച്ചിരിക്കുന്നു! അപ്പോൾ അവർ വിളിച്ചു (രക്ഷക്കപേക്ഷിച്ചു). അത് (ഓടി) രക്ഷപ്രാപിക്കുന്ന അവസരമല്ലതാനും.**

وَعَجِبُوٓاْ أَن جَآءَهُم مُّنذِرٞ مِّنۡهُمۡۖ وَقَالَ ٱلۡكَٰفِرُونَ هَٰذَا سَٰحِرٞ كَذَّابٌ ﴿٤﴾

**﴾4﴿ അവർക്ക് തങ്ങളിൽനിന്നും ഒരു മുന്നറിയിപ്പുകാരൻ വന്നതിനാൽ അവർ ആശ്ചര്യപ്പെടുന്നു. (ആ) അവിശ്വാസികൾ പറയുകയും ചെയ്യുന്നു: 'ഇവൻ കള്ളവാദിയായ ഒരു ജാലവിദ്യക്കാരനാണ്' എന്ന്!**

﴾1﴿ ص 'സ്വാദ്' وَالْقُرْآنِ 'ക്വുർആൻതന്നെയാണ് ذِي الذِّكْرِ ഉൽബോധനം (ഉപദേശം, സ്മരണ, കീർത്തി) ഉള്ളതായ ﴾2﴿ بَلِ പക്ഷേ, എങ്കിലും الَّذِينَ كَفَرُوا അവിശ്വസിച്ചവർ فِي عِزَّةٍ ഊറ്റ (വീര്യ - അഹങ്കാര - ദുരഭിമാന)ത്തിലാണ് وَشِقَاقٍ ചേരി (കക്ഷി) പിരിവിലും, കക്ഷിത്തത്തിലും ﴾3﴿ كَمْ എത്ര, എത്രയോ أَهْلَكْنَا നാം നശിപ്പിച്ചു مِنْ قَبْلِهِمْ അവർക്കുമുമ്പ് مِنْ قَرْنٍ തലമുറയിൽ നിന്നും فَنَادَوْا അപ്പോഴവർ വിളിച്ചു (രക്ഷക്കപേക്ഷിച്ചു) وَلَاتَ അതല്ലതാനും حِينَ مَنَاصٍ ഓടി രക്ഷപ്പെടുന്ന അവസരം (ഒഴിവാക്കുന്ന നേരം) ﴾4﴿ وَعَجِبُوا അവർ ആശ്ചര്യപ്പെടുകയും ചെയ്യുന്നു أَنْ جَاءَهُمْ അവർക്ക് വന്നതിനാൽ مُنْذِرٌ മുന്നറിയിപ്പു നൽകുന്ന ഒരാൾ مِنْهُمْ അവരിൽനിന്ന് وَقَالَ الْكَافِرُونَ അവിശ്വാസികൾ പറയുകയും ചെയ്യുന്നു هَٰذَا ഇത്, ഇവൻ سَاحِرٌ ജാലവിദ്യക്കാരനാണ്, ആഭിചാരിയാണ്,മായക്കാരനാണ് كَذَّابٌ വ്യാജ (കള്ള) വാദിയായ

---

ഇതുപോലെ ചില സൂറത്തുകളുടെ ആരംഭത്തിലുള്ള കേവലാക്ഷരങ്ങളെ സംബന്ധിച്ചു ഇതിനുമുമ്പ് പല തവണ നാം സംസാരിച്ചിട്ടുണ്ട്. ذِكر (ദിക്ർ)എന്ന വാക്കിന് കീർത്തി എന്നും, ഉപദേശംഎന്നും അർത്ഥമുള്ളതുകൊണ്ട് ചിലർ ആ അർത്ഥങ്ങളാണ് ഇവിടെ സ്വീകരിച്ചിട്ടുള്ളത്. ക്വുർആൻ ജനങ്ങൾക്ക് ഉൽബോധനവും, ഉപദേശവും നൽകുന്നത് പോലെ, അതിന്റെ അനുയായികൾക്ക് അത് കീർത്തിയും, പ്രശസ്തിയും നേടിക്കൊടുക്കുന്നു. ഉൽബോധനം അഥവാ ഉപദേശം എന്ന അർത്ഥമാണ് ഇവിടെ കൂടുതൽ അനുയോജ്യമെന്ന് 8-ാം വചനത്തിൽ നിന്ന് മനസ്സിലാക്കാം. അതുകൊണ്ടാണ് ഖത്താദഃ (റ) ഇബ്നുജരീർ, ഇബ്നു കഥീർ (റ) മുതലായവർ ആ അർത്ഥത്തിന് മുൻഗണന നൽകിയിരിക്കുന്നതും. ഒരു മുന്നറിയിപ്പ് നൽകുന്നവർ (مُنْذِر) എന്ന് പറഞ്ഞത് നബിﷺയെ ഉദ്ദേശിച്ചാണ്, തങ്ങളുടെ പരമ്പരാഗതമായ വിശ്വാസാചാരങ്ങളെ ചോദ്യം ചെയ്തുകൊണ്ട് തങ്ങളിൽപ്പെട്ട ഒരാൾ ദൈവദൂതനായി നിയോഗിക്കപ്പെട്ടത് ബഹുദൈവവിശ്വാസികളായ അവർക്ക് സഹിക്കുവാൻ കഴിയാത്തതാണ് അവരുടെ ആശ്ചര്യത്തിന് കാരണം. നബിﷺയാകട്ടെ, വേണ്ടത്ര തെളിവുകളും, ദൃഷ്ടാന്തങ്ങളും നിരത്തിവെച്ചുകൊണ്ടാണ് അവരെ സമീപിക്കുന്നതും. അവയെ നേരിടുവാൻ സാദ്ധ്യമല്ലെന്ന് കണ്ടപ്പോൾ അതിൽനിന്ന് ഒഴിഞ്ഞു മാറുവാൻ അവർ കണ്ടുപിടിച്ച ഒരു സൂത്രമാണ് ഇവൻ കള്ളവാദിയായ ഒരു ജാലവിദ്യക്കാരനാണ് ( هَٰذَا سَاحِرٌ كَذَّابٌ) എന്ന വാദം. ഈ വാദത്തിന് അവർ കൊണ്ടുവരുന്ന ചില ന്യായീകരണങ്ങളാണ് അടുത്ത വചനങ്ങളിൽ കാണുന്നത്. അവർ പറയുന്നു:

أَجَعَلَ ٱلْـَٔالِهَةَ إِلَٰهًا وَٰحِدًا ۖ إِنَّ هَٰذَا لَشَىْءٌ عُجَابٌ ﴿٥﴾

**﴾5﴿'പല ദൈവങ്ങളെ ഇവൻ ഒരേ ദൈവമാക്കിയിരിക്കുകയോ?! നിശ്ചയമായും, ഇത് അത്യാശ്ചര്യകരമായ ഒരു കാര്യം തന്നെയാണ്'.**

وَٱنطَلَقَ ٱلۡمَلَأُ مِنۡهُمۡ أَنِ ٱمۡشُواْ وَٱصۡبِرُواْ عَلَىٰٓ ءَالِهَتِكُمۡۖ إِنَّ هَٰذَا لَشَيۡءٞ يُرَادُ ﴿٦﴾

《6》 അവരിൽനിന്നുള്ള പ്രധാനികൾ (ഇങ്ങിനെപറഞ്ഞു) സ്ഥലം വിടുകയും ചെയ്തു: 'നടക്കുവിൻ, നിങ്ങൾ നിങ്ങളുടെ ദൈവങ്ങളിൽ (ഉറച്ചുനിന്ന്) ക്ഷമ കൈക്കൊള്ളുകയും ചെയ്യുവിൻ! നിശ്ചയമായും, ഇത് ഉദ്ദേശ്യപൂർവ്വം ചെയ്യപ്പെടുന്ന ഒരു കാര്യം തന്നെയാണ്'.

مَا سَمِعۡنَا بِهَٰذَا فِي ٱلۡمِلَّةِ ٱلۡأٓخِرَةِ إِنۡ هَٰذَآ إِلَّا ٱخۡتِلَٰقٌ ﴿٧﴾

《7》 അവസാനത്തെ മതനടപടിയിൽ ഇതിനെപ്പറ്റി നാം കേൾക്കുകയുണ്ടായിട്ടില്ല. ഇതൊരു കൃത്രിമ സൃഷ്ടിയല്ലാതെ (മറ്റൊന്നും) അല്ല.

أَءُنزِلَ عَلَيۡهِ ٱلذِّكۡرُ مِنۢ بَيۡنِنَاۚ بَلۡ هُمۡ فِي شَكّٖ مِّن ذِكۡرِيۖ بَل لَّمَّا يَذُوقُواْ عَذَابِ ﴿٨﴾

《8》 'നമ്മുടെ ഇടയിൽനിന്ന് (മറ്റാർക്കുമില്ലാത്ത) ഇവന്റെ മേൽ തന്നെ (ഈ) ഉൽബോധനം അവതരിപ്പിക്കപ്പെട്ടിരിക്കുകയാണോ?!'

പക്ഷേ,(അത്രയുമല്ല) അവർ എന്റെ ഉൽബോധനത്തെ സംബന്ധിച്ച് (തന്നെ) സംശയത്തിലാണ്. എന്നാൽ, എന്റെ ശിക്ഷയെ (ഇതുവരേക്കും) അവർ രുചി നോക്കുകയുണ്ടായിട്ടില്ല. [അതുകൊണ്ടാണ് ഇതിനൊക്കെ അവർക്ക് ധൈര്യം തോന്നുന്നത്].

---

《5》 أَجَعَلَ ഇവൻ (അവൻ) ആക്കിയിരിക്കയോ الْآلِهَةَ (പല) ദൈവങ്ങളെ إِلَٰهًا وَاحِدًا ഒരു ദൈവം (ആരാധ്യൻ) إِنَّ هَٰذَا നിശ്ചയമായും ഇത് لَشَيْءٌ ഒരു വസ്തു(കാര്യം) തന്നെ عُجَابٌ അത്യാശ്ചര്യമായ 《6》 وَانطَلَقَ വിട്ടുപോയി الْمَلَأُ مِنْهُمْ അവരിൽനിന്നുള്ള പ്രധാനികൾ, പ്രമുഖസംഘം أَنِ امْشُوا നിങ്ങൾ നടന്നു(പോയിക്കൊള്ളു)വിൻ എന്ന് وَاصْبِرُوا ക്ഷമി(സഹി)ക്കുകയും ചെയ്യുവിൻ عَلَىٰ آلِهَتِكُمْ നിങ്ങളുടെ ദൈവങ്ങളിൽ, ആരാധ്യവസ്തുക്കളിൽ إِنَّ هَٰذَا നിശ്ചയമായും ഇത് لَشَيْءٌ ഒരു കാര്യംതന്നെ يُرَادُ ഉദ്ദേശിക്കപ്പെടുന്ന (താൽപര്യപ്പെടുന്ന) 《7》 مَا سَمِعْنَا بِهَٰذَا ഇതിനെപറ്റി നാം കേട്ടിട്ടില്ല فِي الْمِلَّةِ മതനടപടിയിൽ, മാർഗത്തിൽ الْآخِرَةِ ഒടുവിലത്തെ, അവസാനത്തെ إِنْ هَٰذَا ഇതല്ല إِلَّا اخْتِلَاقٌ ഒരു കൃത്രിമസൃഷ്ടി (കെട്ടിയുണ്ടാക്കൽ) അല്ലാതെ 《8》 أَأُنزِلَ عَلَيْهِ അവന്റെമേൽ അവതരിപ്പിക്കപ്പെട്ടുവോ الذِّكْرُ ഉൽബോധനം, പ്രമാണം, സ്മരണ مِن بَيْنِنَا നമ്മുടെ ഇടയിൽനിന്ന് بَلْ هُمْ പക്ഷേ അവർ فِي شَكٍّ സംശയത്തിലാണ് مِّن ذِكْرِي എന്റെ ഉൽബോധന (പ്രമാണ)ത്തെപ്പറ്റി بَل പക്ഷേ, എന്നാൽ لَّمَّا يَذُوقُوا അവർ രുചി നോക്കിയിട്ടില്ല, ആസ്വദിച്ചിട്ടില്ല عَذَابِ എന്റെ ശിക്ഷ

പല ഹദീഥ് പണ്ഡിതന്മാരും ഉദ്ധരിച്ചിട്ടുള്ള ഒരു സംഭവത്തിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: നബി ﷺ യുടെ പിതൃവ്യൻ അബൂത്വാലിബ് രോഗശയ്യയിലായിരുന്നപ്പോൾ അബൂജഹൽ മുതലായ ക്വുറൈശീ തലവന്മാർ അദ്ദേഹത്തെ സമീപിക്കുകയുണ്ടായി. മുഹമ്മദ് തങ്ങളുടെ ദൈവങ്ങളെ ആക്ഷേപിക്കുക മുതലായ പലതും ചെയ്തു വരുന്നുണ്ട്, അത് നിറുത്തലാക്കിത്തരണം എന്നും മറ്റും അവർ ആവശ്യപ്പെട്ടു. അദ്ദേഹം നബി ﷺയെ വിളിപ്പിച്ച് വിവരമറിയിച്ചു തിരുമേനി പറഞ്ഞു: അവരിൽനിന്ന് ഒരു വാക്കേ ഞാൻ ആവശ്യപ്പെടുന്നുള്ളൂ. അതവർ പറഞ്ഞാൽ അറബികൾ അവർക്ക് കീഴൊതുങ്ങുകയും, അറബികളല്ലാത്തവർ അവർക്ക് വിധേയരാവുകയും ചെയ്യും. ഇത് കേട്ടപ്പോൾ ഒന്നല്ല, പത്തുവേണമെങ്കിലും പറയാമെന്നായിരുന്നു അവരുടെ പ്രതികരണം. പക്ഷേ, അല്ലാഹു അല്ലാതെ ആരാധ്യനില്ല(لاَ اِلَهَ اِلاَّاللّٰه) എന്ന ആ വാക്ക് കേട്ടപ്പോൾ, അവർ ക്ഷുഭിതരായി. പലദൈവങ്ങളെ ഒരേ ദൈവമാക്കുകയാണോ?! നിശ്ചയമായും ഇത് അത്യാശ്ചര്യകരമായ ഒരു കാര്യം തന്നെയാണ്. (أَجَعَلَ الآلِهَةَ إِلَهًا وَاحِدًا) എന്നും മറ്റും പറഞ്ഞുകൊണ്ട് അവർ സ്ഥലംവിട്ടു. (احمد والنسائى وغيرهما)

ഇങ്ങിനെയുള്ള സംഭവങ്ങളെയും, പ്രസ്താവനകളെയും ചൂണ്ടിക്കാട്ടുന്നതാണ് ഈ ആയത്തുകൾ. മുഹമ്മദിന്റെ വാക്കുകൾക്ക് ചെവികൊടുക്കരുതെന്നും, ചെവികൊടുത്താൽ നാം നമ്മുടെ ദൈവങ്ങളെ പുറംതള്ളേണ്ടിവരുമെന്നും, ആകയാൽ എന്തു സഹിച്ചും നമ്മുടെ ദൈവങ്ങളിൽ നാം ഉറച്ചുനിൽക്കണമെന്നും നേതാക്കൾ സ്വയം തീരുമാനിക്കുകയും, ജനങ്ങളെ ഉപദേശിക്കുകയും ചെയ്തു. ബഹുദൈവാരാധന പണ്ടുകാലം മുതൽക്കേ നമ്മുടെ പൂർവ്വികന്മാർ അനുഷ്ഠിച്ചുവന്നതാണ്. മാത്രമല്ല, ഒരു പ്രകാരത്തിലല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ അത് എല്ലാ മതസ്ഥരിലും കാണാം; ഏറ്റവും ഒടുവിലത്തെ മതാനുയായികളാണ് ക്രിസ്ത്യാനികൾ. അവരിലുമുണ്ട് ത്രിദൈവ വിശ്വാസം; അപ്പോൾ, എന്തോ ചില സ്വാർത്ഥങ്ങളെ മുൻനിർത്തി താൽപര്യപൂർവ്വം മുഹമ്മദ് കെട്ടിച്ചമച്ചുണ്ടാക്കിയതാണ് ഈ ഏകത്വസിദ്ധാന്തം. എന്നൊക്കെയാണവർ സമർത്ഥിക്കുന്നത്. പ്രധാനികളും നേതാക്കളുമായ തങ്ങളെപ്പോലുള്ള എത്രയോ ആളുകൾ ഉണ്ടായിരിക്കെ, കേവലം ദരിദ്രനും സാധുവുമായ മുഹമ്മദിന് ദിവ്യദൗത്യവും, വേദഗ്രന്ഥവും നൽകപ്പെടുകയോ?! ഞങ്ങളിൽ ആർക്കെങ്കിലുമല്ലേ – അങ്ങിനെയുണ്ടെങ്കിൽ – അത് ലഭിക്കേണ്ടത്?! ഇതാണ് അവരുടെ മറ്റൊരു വാദം.

ഇവരുടെ ഈ പ്രസ്താവനകൾ കേട്ടാൽ, ഇവർക്ക് നബി ﷺയിൽ മാത്രമാണ് വിശ്വാസമില്ലാത്തതെന്നും, അല്ലാഹുവിങ്കൽനിന്ന് പ്രവാചകന്മാർ ജനങ്ങൾക്ക് സന്ദേശങ്ങൾ എത്തിച്ചുകൊടുക്കുന്നതിനെ ഇവർ പാടെ നിഷേധിക്കുന്നില്ലെന്നും തോന്നുമല്ലോ. വാസ്തവം മറിച്ചാണുള്ളത് بَلْ هُمْ فِي شَكٍّ مِّن ذِكْرِي (പക്ഷേ– അത്രയുമല്ല– അവർ എന്റെ ഉൽബോധനത്തെ സംബന്ധിച്ചും സംശയത്തിലാണ്.) എന്ന വാക്യം ചൂണ്ടിക്കാട്ടുന്നത്. ഇങ്ങിനെയുള്ള അപവാദങ്ങളും, ആരോപണങ്ങളും അടിസ്ഥാനമാക്കി സത്യനിഷേധത്തിന് ഇവർ ഒരുമ്പെടുവാനുള്ള സാക്ഷാൽ കാരണം അല്ലാഹു ചൂണ്ടിക്കാട്ടുന്നു: അവർ– ഇതേവരെ– എന്റെ ശിക്ഷ രുചിനോക്കിയിട്ടില്ല. ( بَل لَّمَّا يَذُوقُوا عَذَابِ) അല്ലാഹുവിന്റെ ശിക്ഷയുടെ കാഠിന്യത്തെക്കുറിച്ച് അൽപമെങ്കിലും അവർക്കറിയാമായിരുന്നെങ്കിൽ ഇത്തരം വാദങ്ങളൊന്നും പുറപ്പെടുവിക്കാൻ അവർക്ക് ധൈര്യം

أَمْ عِندَهُمْ خَزَائِنُ رَحْمَةِ رَبِّكَ الْعَزِيزِ الْوَهَّابِ ﴿٩﴾

**《9》 അഥവാ പ്രതാപശാലിയായ, മഹാ ദാനശീലനായ, നിന്റെ രക്ഷിതാവിന്റെ കാരുണ്യഭണ്ഡാരങ്ങൾ അവരുടെ പക്കലുണ്ടോ?!**

أَمْ لَهُم مُّلْكُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَمَا بَيْنَهُمَا ۖ فَلْيَرْتَقُوا۟ فِى ٱلْأَسْبَـٰبِ ﴿١٠﴾

**﴾10﴿ അഥവാ (അതല്ലെങ്കിൽ) ആകാശങ്ങളുടെയും, ഭൂമിയുടെയും അവയുടെ ഇടയിലുള്ളതിന്റെയും ഭരണാധിപത്യം അവർക്കുണ്ടോ?! എന്നാലവർ (അതിന്റെ) മാർഗങ്ങളിൽ കയറിനോക്കട്ടെ!**

جُندٌ مَّا هُنَالِكَ مَهْزُومٌ مِّنَ ٱلْأَحْزَابِ ﴿١١﴾

**﴾11﴿ മിത്രകക്ഷികളിൽപെട്ട പരാജയപ്പെട്ടുപോകുന്ന എന്തോ (തുച്ഛമായ) ഒരു സൈന്യമത്രെ അവിടെയുള്ളത്.**

---

﴾9﴿ أَمْ അഥവാ, അതല്ല, അല്ലെങ്കിൽ, അതോ عِندَهُمْ അവരുടെ പക്കൽ (ആണോ, ഉണ്ടോ) خَزَائِنُ ഭണ്ഡാരങ്ങൾ, നിക്ഷേപങ്ങൾ رَحْمَةِ رَبِّكَ നിന്റെ റബ്ബിന്റെ കാരുണ്യത്തിന്റെ الْعَزِيزِ പ്രതാപശാലിയായ الْوَهَّابِ വളരെ (മഹാ)ദാനശീലനായ ﴾10﴿ أَمْ لَهُمْ അഥവാ (അതോ) അവർക്കുണ്ടോ, അവർക്കാണോ مُلْكُ السَّمَاوَاتِ ആകാശങ്ങളുടെ ഭരണാധിപത്യം, രാജത്വം وَالْأَرْضِ ഭൂമിയുടെയും وَمَا بَيْنَهُمَا അവയുടെ ഇടക്കുള്ളതിന്റെയും فَلْيَرْتَقُوا എന്നാൽ അവർ കയറിച്ചെല്ലട്ടെ (നോക്കട്ടെ) فِي الْأَسْبَابِ കാരണ (സംഗതി, മാർഗ)ങ്ങളിൽ. ﴾11﴿ جُندٌ مَّا എന്തോ ഒരു സൈന്യം (പട്ടാളം) ആകുന്നു هُنَالِكَ അവിടെ (ഉള്ളത്) مَهْزُومٌ പരാജയപ്പെടുത്തപ്പെടുന്ന مِنَ الْأَحْزَابِ (മിത്ര) കക്ഷികളിൽപെട്ട

---

അല്ലാഹുവിന്റെ കാരുണ്യത്തിന്റെ സൂക്ഷിപ്പ് അവരുടെ പക്കലാണെങ്കിൽ, പ്രവാചകത്വം, വഹ്‌യ് മുതലായ അനുഗ്രഹങ്ങളെല്ലാം അവർ ഇഷ്ടപ്പെടുന്നവർക്ക് വീതിച്ചുകൊടുക്കുവാനും, അവരുടെ യുക്തംപോലെ ഉപയോഗപ്പെടുത്തുവാനും അവർക്ക് സാധിക്കുമായിരുന്നു. ആകാശഭൂമികളുടെ ഭരണാധിപത്യം അവരുടെ പക്കലാണെങ്കിൽ അവരുടെ ഹിതമനുസരിച്ച് ലോകകാര്യങ്ങൾ കൈകാര്യം ചെയ്യുവാനും, നടപ്പിൽ വരുത്തുവാനും അവർക്ക് കഴിയുമായിരുന്നു. അതൊന്നും അവർക്കില്ലല്ലോ. അതുകൊണ്ട് അല്ലാഹുവിന്റെ നിയമനടപടികളെ ചോദ്യം ചെയ്യുവാനും യാതൊരു അർഹതയും അവകാശവും അവർക്കില്ല. എനി, അങ്ങനെ വല്ലതുമുണ്ടെന്ന് അവർക്ക് വാദമുണ്ടെങ്കിൽ, ആകാശങ്ങളിൽ കയറിച്ചെന്നോ, മറ്റു മാർഗങ്ങളിൽ പ്രവേശിച്ചോ അവരുടെ ഇഷ്ട പ്രകാരം കാര്യങ്ങൾ നടത്തുവാൻ അവരൊന്ന് ശ്രമിക്കട്ടെ, അതൊന്നു കാണാമല്ലോ. വാസ്തവത്തിൽ, മുൻപ്രവാചകന്മാർക്കെതിരിൽ സംഘടിക്കുകയും, അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് പാത്രമായി നശിക്കുകയും ചെയ്ത പല ജനങ്ങളുടെ കൂട്ടത്തിൽപെട്ട ഒരു സംഘമാണ് ഇവരും – മക്കാപരിസരത്തിലുള്ള മുശ്‌രിക്കുകളും. അതെ, വളരെ തുച്ഛവും നിന്ദ്യവുമായ ഒരു സംഘം മാത്രം. അടുത്തകാലത്തുതന്നെ അവർ പറ്റെ പരാജയപ്പെട്ടുപോകുന്നതുമാണ്. അവർക്ക് വളർച്ചയില്ല, നിലനിൽപുമില്ല എന്ന് സാരം.

ബദർ യുദ്ധത്തോടുകൂടി ആ ജനതയുടെ നട്ടെല്ലൊടിയുകയും, മക്കാവിജയത്തോടു കൂടി അവർ നാമാവശേഷമാകുയും ചെയ്തുവല്ലോ.

എന്ത്, ഏത് എന്നൊക്കെ വാക്കർത്ഥം വരുന്ന ഒരു അവ്യയമാണ് ما(മാ). ആധിക്യത്തെയും, മഹത്വത്തെയും ഉദ്ദേശിച്ചുകൊണ്ടും, നേരെമറിച്ച് അൽപത്വത്തെയും, നിന്ദ്യതയെയും ഉദ്ദേശിച്ചുകൊണ്ടും അതിനെ മറ്റു വാക്കുകളോട് ചേർത്തു ഉപയോഗിക്കാറുണ്ട്. രണ്ടിൽ ഏതാണ് ഉദ്ദേശ്യമെന്ന് സന്ദർഭംകൊണ്ട് മനസ്സിലാക്കേണ്ടിയിരിക്കുന്നു. جندما എന്ന വാക്കിന് ഇവിടെ രണ്ടാമത്തെ ഉദ്ദേശ്യമായിരിക്കാനാണ് കൂടുതൽ സാധ്യത കാണുന്നത്. അതുകൊണ്ടാണ് അതിന് മേൽകണ്ട വ്യാഖ്യാനം സ്വീകരിക്കപ്പെട്ടിരിക്കുന്നത്. ഒരു പക്ഷേ, എന്തോ വമ്പിച്ച ഒരു സൈന്യം എന്ന് പരിഹാസരൂപത്തിൽ മുശ്‌രിക്കുകളെക്കുറിച്ച് പറഞ്ഞതുമായിരിക്കാം. الله اعلم. ശിർക്കിന്റെ സൈന്യമാകുന്ന ഇവരുടെ സഹകക്ഷികൾ ഏതാണെന്ന് അടുത്ത വചനങ്ങളിൽ കാണാം:

كَذَّبَتْ قَبْلَهُمْ قَوْمُ نُوحٍ وَعَادٌ وَفِرْعَوْنُ ذُو ٱلْأَوْتَادِ ﴿١٢﴾

**《12》 നൂഹിന്റെ ജനതയും, ആദ് ഗോത്രവും കുറ്റി [ആണി]കളുടെ ആളായ ഫിർഔനും ഇവരുടെ മുമ്പ് വ്യാജമാക്കുകയുണ്ടായി;-**

وَثَمُودُ وَقَوْمُ لُوطٍ وَأَصْحَـٰبُ لْـَٔيْكَةِ ۚ أُو۟لَـٰٓئِكَ ٱلْأَحْزَابُ ﴿١٣﴾

**《13》 ഥമൂദ് ഗോത്രവും, ലൂത്വിന്റെ ജനതയും, ഐക്കത്ത് [മരക്കാവു]കാരും (വ്യാജമാക്കി). അക്കൂട്ടരത്രെ മിത്രകക്ഷികൾ.**

---

《12》 كَذَّبَتْ വ്യജമാക്കി قَبْلَهُمْ ഇവരുടെമുമ്പ് قَوْمُ نُوحٍ നൂഹിന്റെ ജനത وَعَادٌ ആദും وَفِرْعَوْنُ ഫിർഔനും ذُو الأَوْتَادِ കുറ്റി (ആണി) കളുടെ ആളായ 《13》 وَثَمُودُ ഥമൂദും وَقَوْمُ لُوطٍ ലൂത്വിന്റെ ജനതയും وَأَصْحَابُ الأَيْكَةِ ഐക്കത്തു (മരക്കാവു)കാരും أُولَٰئِكَ അക്കൂട്ടരത്രെ الأَحْزَابُ മിത്ര (സഖ്യ)കക്ഷികൾ

---

തമ്പും, കൂടാരവും കെട്ടുമ്പോൾ അവയെ നാല് വശത്തേക്കും വലിച്ചുകെട്ടി ഉറപ്പിക്കുവാൻ ഉപയോഗിക്കുന്ന കുറ്റികൾ (ആണികൾ) എന്നാണ് أَوْتَاد എന്ന വാക്കിന്റെ അർത്ഥം. ഫിർഔനിനെക്കുറിച്ച് ഇവിടെയും, മറ്റു ചില സ്ഥലത്തും ذُو الأَوْتَاد (കുറ്റികളുടെ ആൾ അഥവാ കുറ്റികൾ ഉപയോഗപ്പെടുത്തിയിരുന്നവൻ) എന്ന് ക്വുർആനിൽ വിശേഷിപ്പിച്ചിരിക്കുന്നു. രണ്ടുമൂന്ന് പ്രകാരത്തിൽ ഇത് വ്യാഖ്യാനിക്കപ്പെടാറുണ്ട്:

1) കാറ്റിലും മറ്റും ഇളക്കം പറ്റാതെ തമ്പുകളെ കുറ്റി തറച്ച് ഉറപ്പിക്കുന്നതുപോലെ തന്റെ ഭരണത്തെയും സുശക്തമായി ഉറപ്പിച്ചവൻ.

2) പട്ടാള ശക്തിയാകുന്ന കുറ്റികൾ ധാരാളമുള്ളവൻ.

3) ജനങ്ങളെ ശിക്ഷിക്കുമ്പോൾ ശരീരത്തിൽ കുറ്റി തറച്ചു നിർദ്ദയമായി ശിക്ഷിച്ചിരുന്നവൻ. ഇവയിൽ ആദ്യത്തേതിനാണ് കൂടുതൽ മുൻഗണന നൽകപ്പെട്ടിട്ടുള്ളത്. ശുഐബ് നബി (അ)യുടെ ജനതയായിരുന്ന ഐക്കത്തുകാരെ കുറിച്ച് സൂ: ശുഅറാഉ് 176- ന്റെ വിവരണത്തിൽ നാം പ്രസ്താവിച്ചത് ഓർക്കുക.

إِن كُلٌّ إِلَّا كَذَّبَ ٱلرُّسُلَ فَحَقَّ عِقَابِ ﴿١٤﴾

**《14》 (ഇവർ) എല്ലാവരും തന്നെ ദൈവദൂതന്മാരെ വ്യാജമാക്കുകയല്ലാതെ ചെയ്തില്ല. അങ്ങനെ, എന്റെ പ്രതികാര ശിക്ഷ (അവരിൽ) യഥാർത്ഥമായി.**

## വിഭാഗം - 2

وَمَا يَنظُرُ هَٰٓؤُلَآءِ إِلَّا صَيْحَةً وَٰحِدَةً مَّا لَهَا مِن فَوَاقٍ ﴿١٥﴾

**《15》 ഒരേ ഒരു ഘോരശബ്ദത്തെയല്ലാതെ ഇക്കൂട്ടർ നോക്കി(ക്കാത്തു) കൊണ്ടിരിക്കുന്നില്ല; രണ്ട് കറവുകൾക്കിടയിലുള്ള (തുച്ഛമായ) കാലതാമസം (പോലും) അതിനുണ്ടായിരിക്കയില്ല.**

---

《14》 إِنْ كُلٌّ എല്ലാവരുമില്ല إِلا كَذَّبَ വ്യാജമാക്കുകയല്ലാതെ الرُّسُلَ ദൈവദൂതന്മാരെ فَحَقَّ അങ്ങനെ, യഥാർത്ഥ (ന്യായ, അർഹ)മായി عِقَابِ എന്റെ പ്രതികാരശിക്ഷ 《15》 وَمَا يَنْظُرُ നോക്കി (കാത്തു) ഇരിക്കുന്നില്ല هَؤُلاءِ ഇക്കൂട്ടർ إِلا صَيْحَةً وَاحِدَةً ഒരു അട്ടഹാസം (ഘോരശബ്ദം) അല്ലാതെ مَا لَهَا അതിന്നില്ല مِنْ فَوَاقٍ രണ്ട് കറവുകൾക്കിടയിലുള്ള (തുച്ഛ) സമയവും.

---

فَوَاقِ എന്ന വാക്ക് ആദ്യത്തെ അക്ഷരത്തിന് അകാരം (فتح) ചേർത്തും, ഉകാരം (ضم) ചേർത്തും വായിക്കപ്പെട്ടിട്ടുണ്ട്. കൈകൊണ്ട് പാൽ കറക്കുമ്പോൾ ഒന്നുകറന്ന് വീണ്ടും കറക്കുവാൻ കൈപൊക്കുന്ന കാലതാമസത്തിന്നാണ് فَوَاق എന്ന് പറയുന്നത്. ലോകാവസാനത്തിങ്കൽ എല്ലാവരും നശിച്ചുപോകുന്നതിന്നുള്ള കാഹളം ഊതുന്നതു വരെ മാത്രമേ ഇവരുടെ ഈ നിഷേധവും, ധിക്കാരവും തുടരുകയുള്ളൂ. ആ സമയം വന്നാൽ അവർക്ക് ബോധംവരും; അതിന് ഒട്ടും കാലതാമസം വേണ്ടിവരികയില്ല; പെട്ടെന്നായിരിക്കും അത് സംഭവിക്കുക. എന്ന് സാരം.

وَقَالُوا۟ رَبَّنَا عَجِّل لَّنَا قِطَّنَا قَبْلَ يَوْمِ ٱلْحِسَابِ ﴿١٦﴾

**《16》 അവർ പറയുന്നു: 'ഞങ്ങളുടെ രക്ഷിതാവേ, ന്യായവിസ്താരത്തിന്റെ ദിവസത്തിന്നു മുമ്പ് ഞങ്ങളുടെ വിഹിതം [ശിക്ഷ] ഞങ്ങൾക്ക് വേഗമാക്കിത്തന്നേക്കണേ!'**

---

《16》 وَقَالُوا അവർ പറയുന്നു رَبَّنَا ഞങ്ങളുടെ റബ്ബേ عَجِّلْ لَنَا ഞങ്ങൾക്ക് വേഗമാക്കണം قِطَّنَا ഞങ്ങളുടെ വിഹിതം, ഓഹരി قَبْلَ يَوْمِ الْحِسَابِ ന്യായവിസ്താരത്തിന്റെ (വിചാരണയുടെ) ദിവസത്തിന് മുമ്പ്.

ٱصْبِرْ عَلَىٰ مَا يَقُولُونَ وَٱذْكُرْ عَبْدَنَا دَاوُۥدَ ذَا ٱلْأَيْدِ ۖ إِنَّهُۥٓ أَوَّابٌ ﴿١٧﴾

**《17》 (നബിയെ) അവർ പറയുന്നതിനെപറ്റി ക്ഷമിച്ച് കൊള്ളുക! നമ്മുടെ അടിയാനെ, അതായത് കരബലം [പ്രാബല്യം] ഉള്ളവനായ ദാവൂദിനെ ഓർക്കുകയും ചെയ്യുക. നിശ്ചയമായും അദ്ദേഹം (അല്ലാഹുവിങ്കലേക്ക്) വളരെ മടക്കമുള്ള ആളാകുന്നു.**

---

《17》 اصْبِرْ ക്ഷമിക്കുക عَلَىٰمَا يَقُولُونَ അവർ പറയുന്നതിനെപറ്റി وَاذْكُرْ ഓർക്കുകയും ചെയ്യുക عَبْدَنَا നമ്മുടെ അടിയാനെ دَاوُدَ ദാവൂദിനെ ذَاالأَيْدِ കൈകൾ (ശക്തി, കരബലം, പ്രാബല്യം) ഉള്ള إِنَّهُ നിശ്ചയമായും അദ്ദേഹം أَوَّابٌ വളരെമടക്കം (വിനയം) ഉള്ളവനാണ്.

---

അവിശ്വാസികൾക്ക് അല്ലാഹു വമ്പിച്ച ശിക്ഷ നൽകുമെന്ന് നബി ﷺ താക്കീത് ചെയ്യാറുണ്ടല്ലോ. ഇതിനെ പരിഹസിച്ചുകൊണ്ട് പ്രാർത്ഥനാരൂപത്തിൽ മുശ്‌രിക്കുകൾ പറയുന്ന വാക്കാണ് അല്ലാഹു ഉദ്ധരിച്ചത്. അവരുടെ ധിക്കാര മനഃസ്ഥിതി ഇതിൽനിന്ന് നല്ലപോലെ ഗ്രഹിക്കാമല്ലോ. അവരുടെ ഇത്തരം പ്രസ്താവനകളിൽ ക്ഷമ കൈകൊള്ളുവാൻ അല്ലാഹു നബിﷺയെ ഉപദേശിക്കുന്നു. ഈ ഉപദേശം നബിﷺക്ക് മനസ്സമാധാനം നൽകുന്നതോടൊപ്പം ആ ധിക്കാരികൾക്ക് കനത്ത താക്കീതുമാകുന്നു.

സത്യനിഷേധികളെക്കുറിച്ചും, അവരുടെ ചെയ്തികളെക്കുറിച്ചും പലതും പ്രസ്താവിക്കുകയും നബി ﷺയോട് ക്ഷമിക്കുവാൻ ഉപദേശിക്കുകയും ചെയ്തതിനെ തുടർന്ന് ദാവൂദ് നബി (അ)നെ ഓർക്കുവാൻ കൽപിച്ചിരിക്കുകയാണ്. അദ്ദേഹത്തിന്റെ ചരിത്രത്തിൽ നിന്ന് മനസ്സിരുത്തേണ്ടുന്ന ചില വശങ്ങൾ പ്രത്യേകം ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു. തുടർന്നുള്ള വചനങ്ങളിൽ അദ്ദേഹത്തിന്റെ ചില സംഭവങ്ങൾ വിവരിക്കുന്നുണ്ട്. അതിന് മുമ്പായി അദ്ദേഹത്തിന്റെ ചരിത്ര സംക്ഷേപം ഉൾക്കൊള്ളുന്ന രണ്ടുമൂന്ന് വാക്കുകൾകൊണ്ട് അദ്ദേഹത്തെ വിശേഷിപ്പിച്ചിരിക്കുന്നത് ശ്രദ്ധാർഹമാകുന്നു. ഒന്നാമത്തേത്, നമ്മുടെ അടിയാൻ( عَبْدَنَا) എന്നാണ്. അല്ലാഹുവിന്റെ ആജ്ഞാനിർദ്ദേശങ്ങൾ അനുസരിച്ച് ജീവിക്കുകയും, അതുവഴി അല്ലാഹുവിന്റെ പ്രീതിക്കും സ്നേഹത്തിനും പാത്രമാകുകയും ചെയ്ത ആളാണ് അദ്ദേഹമെന്നത്രെ ഈ വാക്ക് സൂചിപ്പിക്കുന്നുത്. രണ്ടാമതായി അദ്ദേഹത്തെ കരബലമുള്ളവൻഅഥവാ കയ്യൂക്കുള്ളവൻ ( ذَاالأَيْدِ) എന്ന് വിശേഷിപ്പിച്ചു. പല കൈകൾ ഉള്ളവൻ എന്നത്രെ ഈ വാക്കിന് ഭാഷാർത്ഥം. വളരെ ശക്തിയും, കഴിവും ഉണ്ടായിരുന്ന ആൾ എന്നാണ് അതിന്റെ വിവക്ഷ. കായികശക്തി, ആയുധപ്പയറ്റ്, ഭരണനൈപുണ്യം, സൈനികശക്തി, സാധന സാമഗ്രികൾ, ലോക പ്രശസ്തി ആദിയായ വിഷയങ്ങളിലെല്ലാം തന്നെ അദ്ദേഹം അദ്വിതീയനായിരുന്നു. അദ്ദേഹം ജാലൂത്തിനെ കൊലപ്പെടുത്തിയ പ്രസിദ്ധ സംഭവം സൂറത്തുൽ ബകഃറഃ 246 – 251 ൽ അല്ലാഹു വിവരിച്ചിരിക്കുന്നു. പക്ഷേ, അതൊന്നും തന്നെ, അല്ലാഹുവിനോട് കൂറും, ഭക്തിയും കാണിക്കുന്നതിന് അദ്ദേഹത്തിന് തടസ്സമായിരുന്നില്ല. അത്രയുമല്ല,

അദ്ദേഹം വളരെ മനസ്സുമടക്കമുള്ള ആളുമായിരുന്നു (إِنَّهُۥٓ أَوَّابٌ) ഇതാണ് മൂന്നാമത്തെ വിശേഷത.

നബി ﷺ ഒരിക്കൽ ഇപ്രകാരം പറയുകയുണ്ടായി: നമസ്കാരത്തിൽ വെച്ച് അല്ലാഹുവിന് ഏറ്റവും പ്രിയപ്പെട്ടത് ദാവൂദ് നബിയുടെ നമസ്കാരമാകുന്നു. നോമ്പുകളിൽ വെച്ച് അല്ലാഹുവിന് ഏറ്റവും പ്രിയപ്പെട്ടത് ദാവൂദ് നബിയുടെ നോമ്പുമാണ്. അദ്ദേഹം രാത്രി പകുതിസമയം ഉറങ്ങും. മൂന്നിലൊരു ഭാഗം എഴുന്നേറ്റു നമസ്കരിക്കും. (വീണ്ടും) ആറിലൊരു ഭാഗം ഉറങ്ങും. ഒരു ദിവസം നോമ്പ് പിടിക്കും. ഒരു മാസം നോമ്പ് വിടുകയും ചെയ്യും ശത്രുക്കളുമായി ഏറ്റുമുട്ടിയാൽ അദ്ദേഹം പിൻമാറി പോകുകയില്ലായിരുന്നു. വളരെ മടക്കമുള്ള ഒരാളായിരുന്നു.(ബു. മു) ചില യുവസ്വഹാബികൾ, ഐഹിക സുഖങ്ങളെ ത്യജിച്ച് കൊണ്ട് ഐച്ഛികമായ ആരാധനാകർമങ്ങളിൽ മുഴുകുവാൻ തയ്യാറെടുത്തതായി നബി ﷺക്ക് വിവരം കിട്ടുകയുണ്ടായി അതിനെ തുടർന്നാണ് മേൽകണ്ട വചനങ്ങൾ അവിടുന്ന് പ്രസ്താവിച്ചത്. ദാവൂദ് നബി (അ) തന്റെ സ്വന്തം കൈകൊണ്ടുള്ള അദ്ധ്വാനത്തിൽനിന്നല്ലാതെ ഭക്ഷണം കഴിച്ചിരുന്നില്ല. എന്നും ഒരു ഹദീഥിൽ തിരുമേനി പ്രസ്താവിച്ചിട്ടുണ്ട്. (ബു.) ഒരിക്കൽ അദ്ദേഹത്തെപറ്റി അദ്ദേഹം മനുഷ്യരിൽവെച്ച് വലിയ ഇബാദത്തുകാരനായിരുന്നുഎന്നും തിരുമേനി പറയുകയുണ്ടായി. (كان اعبد البشر - البخاري في تاريخه)

ദാവൂദ് നബി (അ) നെ ഓർക്കുവാൻ നബി തിരുമേനിﷺയോട് കൽപിച്ചതിലടങ്ങിയ രഹസ്യങ്ങൾ ഇതിൽനിന്നെല്ലാം ഗ്രഹിക്കാമല്ലോ. അടുത്ത വചനങ്ങളിൽ അദ്ദേഹത്തിന് സിദ്ധിച്ച ചില അനുഗ്രഹങ്ങളും, അദ്ദേഹത്തിന് നേരിട്ട ചില പരീക്ഷണങ്ങളും അല്ലാഹു വിവരിക്കുന്നു:-

إِنَّا سَخَّرْنَا ٱلْجِبَالَ مَعَهُۥ يُسَبِّحْنَ بِٱلْعَشِيِّ وَٱلْإِشْرَاقِ ﴿١٨﴾

**﴾18﴿ സന്ധ്യാസമയത്തും, പ്രകാശ സമയത്തും തസ്ബീഹ് [സ്തോത്ര കീർത്തനം] ചെയ്തു കൊണ്ട് അദ്ദേഹത്തോടൊപ്പം പർവ്വതങ്ങളെ നാം കീഴ്പ്പെടുത്തുകയുണ്ടായി.**

وَٱلطَّيْرَ مَحْشُورَةً ۖ كُلٌّ لَّهُۥٓ أَوَّابٌ ﴿١٩﴾

**﴾19﴿ ഒരുമിച്ച് കൂട്ടപ്പെട്ട നിലയിൽ പക്ഷികളെയും (കീഴ്പെടുത്തി). എല്ലാംതന്നെ, അദ്ദേഹത്തോട് മടക്കം [വിനയം] ഉള്ളവയായിരുന്നു.**

وَشَدَدْنَا مُلْكَهُۥ وَءَاتَيْنَٰهُ ٱلْحِكْمَةَ وَفَصْلَ ٱلْخِطَابِ ﴿٢٠﴾

**﴾20﴿ അദ്ദേഹത്തിന്റെ ഭരണാധിപത്യത്തെ നാം ശക്തമാക്കുകയും. അദ്ദേഹത്തിന് വിജ്ഞാനവും നിർണായക ഭാഷണവും നൽകുകയും ചെയ്തു.**

﴾18﴿ إِنَّا سَخَّرْنَا നാം കീഴ്പെടുത്തി الْجِبَالَ പർവ്വതങ്ങളെ, മലകളെ مَعَهُ അദ്ദേഹത്തോടൊപ്പം يُسَبِّحْنَ അവ തസ്ബീഹു ചെയ്തുകൊണ്ട് بِالْعَشِيِّ സന്ധ്യാസമയത്ത്, വൈകീട്ട് وَالإِشْرَاقِ പ്രകാശവേളയിലും (രാവിലെ) ﴾19﴿ وَالطَّيْرَ പക്ഷികളെയും مَحْشُورَةً ഒരുമിച്ചു കൂട്ടപ്പെട്ട നിലയിൽ كُلٌّ لَهُ എല്ലാം (തന്നെ) അദ്ദേഹത്തിലേക്ക് أَوَّابٌ മടക്കം (വിനയം) ഉള്ളതാണ് ﴾20﴿ وَشَدَدْنَا നാം ശക്തമാക്കുകയും (ബലപ്പെടുത്തുകയും) ചെയ്തു مُلْكَهُ തന്റെ ആധിപത്യം, രാജത്വം وَآتَيْنَاهُ അദ്ദേഹത്തിന് നാം നൽകുകയും ചെയ്തു الْحِكْمَةَ വിജ്ഞാനം, തത്വജ്ഞാനം, യുക്തി وَفَصْلَ الْخِطَابِ അഭിമുഖ സംസാരത്തിൽ തീരുമാനവൈഭവം, (നിർണായക ഭാഷണം)

---

ദാവൂദ് നബി (അ)ന് സിദ്ധിച്ച പ്രത്യേകാനുഗ്രഹങ്ങളിൽ ഒന്നാണ്, അദ്ദേഹമൊന്നിച്ച് രാവിലെയും വൈകുന്നേരവും തസ്ബീഹ് നടത്തുമാറ് മലകളെയും, പക്ഷികളെയും അല്ലാഹു കീഴ്പെടുത്തിക്കൊടുത്തിരുന്നത്. ഇതിനെപ്പറ്റി ക്വുർആനിൽ ഒന്നിലധികം സ്ഥലത്ത് പ്രസ്താവിച്ചു കാണാം. സൂ: അൻബിയാഉ് 79-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ ഇതിനുമുമ്പ് നാം ആവശ്യമായ വിവരണം നൽകിയിട്ടുള്ളത് നോക്കുക. ഈ അനുഗ്രഹത്തെ മറ്റുതരത്തിൽ ചിലർ ദുർവ്യാഖ്യാനം ചെയ്യാറുള്ളതിനെ സംബന്ധിച്ചും അവിടെ നാം സംസാരിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ ഭരണത്തെക്കുറിച്ചും മറ്റും സൂ: നംലിലും, സൂ: അൻബിയാഇലും വിവരിച്ചുകാണാം. അതുകൊണ്ട് ഇവിടെ കൂടുതൽ വിശദീകരിക്കുന്നില്ല. പക്ഷികളും, പർവ്വതങ്ങളും അദ്ദേഹത്തോട് വിനയവും അനുസരണവും കാണിച്ചിരുന്നുവെന്നാണ് كُلٌّ لَهُ أَوَّابٌ (എല്ലാം തന്നെ അദ്ദേഹത്തോട് മടക്കം-അഥവാ വിനയം-ഉള്ളവരായിരുന്നു) എന്ന വാക്യം കാണിക്കുന്നത്. ഇതെങ്ങിനെയായിരുന്നുവെന്ന് നമുക്ക് തിട്ടപ്പെടുത്തുവാൻ സാധ്യമല്ല. അല്ലാഹു അവയിൽ നിന്ന് എന്ത് ഉദ്ദേശിച്ചിരുന്നുവോ അത് ദാവൂദ് നബി (അ)ന്റെ ഇംഗിതം അനുസരിച്ച് അവ നിർവ്വഹിച്ചിരുന്നു എന്നുമാത്രം പറയാം. فَصْلَ الْخِطَابِ (നിർണായക ഭാഷണം) നൽകി എന്നു പറഞ്ഞതിന്റെ താൽപര്യം ഇതാണ്: സാധാരണസംഭാഷണങ്ങളിലും, കക്ഷിവഴക്കുകളിൽ തീരുമാനം കൽപിക്കുന്നതിലും, സത്യവും നീതിയും അനുസരിച്ച് വസ്തുനിഷ്ഠവും, നിർണായകവുമായ രൂപത്തിൽ സംസാരിക്കുവാനുള്ള വൈഭവം അല്ലാഹു അദ്ദേഹത്തിന്ന് നൽകിയിരുന്നു. അദ്ദേഹത്തിന് നേരിട്ട ഒരു പരീക്ഷണസംഭവമാണ് അടുത്ത വചനത്തിൽ കാണുന്നത്:

۞ وَهَلْ أَتَىٰكَ نَبَؤُا۟ ٱلْخَصْمِ إِذْ تَسَوَّرُوا۟ ٱلْمِحْرَابَ ﴿٢١﴾

**﴾21﴿ (നബിയേ) വ്യവഹാര കക്ഷികൾ ആരാധനാമണ്ഡപത്തിൽ മതിലു കയറി വന്നപ്പോഴത്തെ വർത്തമാനം നിനക്ക് ലഭിച്ചിട്ടുണ്ടോ?—**

《21》 وَهَلۡ أَتَاكَ നിനക്ക് വന്നിട്ട് (ലഭിച്ചിട്ടുണ്ടോ نَبَأُ ٱلۡخَصۡمِ വ്യവഹാരകക്ഷികളുടെ (എതിർവാദികളുടെ) വർത്തമാനം إِذۡ تَسَوَّرُوا۟ അവർ മതിൽ (ചുമർ) കയറിവന്നപ്പോൾ ٱلۡمِحۡرَابَ പ്രാർത്ഥനാമണ്ഡപത്തിൽ

---

إِذۡ دَخَلُوا۟ عَلَىٰ دَاوُۥدَ فَفَزِعَ مِنۡهُمۡۖ قَالُوا۟ لَا تَخَفۡۖ خَصۡمَانِ بَغَىٰ بَعۡضُنَا عَلَىٰ بَعۡضٍ فَٱحۡكُم بَيۡنَنَا بِٱلۡحَقِّ وَلَا تُشۡطِطۡ وَٱهۡدِنَآ إِلَىٰ سَوَآءِ ٱلصِّرَٰطِ ﴿٢٢﴾

**《22》 അതായത്, അവർ ദാവൂദിന്റെ മേൽ പ്രവേശിച്ച സന്ദർഭം. എന്നിട്ട് അദ്ദേഹം അവരെ സംബന്ധിച്ച് (ഭയന്ന്) നടുങ്ങി. അവർ പറഞ്ഞു: പേടിക്കേണ്ടാ! (ഞങ്ങൾ) രണ്ട് വ്യവഹാര കക്ഷികളാണ്;- ഞങ്ങളിൽ ചിലരുടെ മേൽ അതിക്രമം ചെയ്തിരിക്കുന്നു. അതുകൊണ്ട് താങ്കൾ ഞങ്ങൾക്കിടയിൽ ന്യായപ്രകാരം വിധിച്ചുതരണം; നീതികേട് ചെയ്യരുത്; ഞങ്ങളെ നേരായ പാതയിലേക്ക് മാർഗദർശനം നൽകുകയും ചെയ്യണം.**

إِنَّ هَٰذَآ أَخِى لَهُۥ تِسۡعٌ وَتِسۡعُونَ نَعۡجَةً وَلِىَ نَعۡجَةٌ وَٰحِدَةٌ فَقَالَ أَكۡفِلۡنِيهَا وَعَزَّنِى فِى ٱلۡخِطَابِ ﴿٢٣﴾

**《23》 (ഇതാ) ഇത് എന്റെ സഹോദരനാണ്; അവന്ന് തൊണ്ണൂറ്റൊമ്പത് പിടയാടുകളുണ്ട്: എനിക്ക് ഒരേ പിടയാടുമുണ്ട്; എന്നിട്ട് അവൻ പറഞ്ഞു: നീ അതിനെ എനിക്ക് ഏൽപിച്ചു (വിട്ടു) തരണമെന്ന്. അഭിമുഖ സംസാരത്തിൽ അവൻ എന്നെ (തോൽപിച്ച്) വെല്ലുകയും ചെയ്തിരിക്കുന്നു .**

قَالَ لَقَدۡ ظَلَمَكَ بِسُؤَالِ نَعۡجَتِكَ إِلَىٰ نِعَاجِهِۦۖ وَإِنَّ كَثِيرًا مِّنَ ٱلۡخُلَطَآءِ لَيَبۡغِى بَعۡضُهُمۡ عَلَىٰ بَعۡضٍ إِلَّا ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ وَقَلِيلٌ مَّا هُمۡۗ

**《24》 അദ്ദേഹം [ദാവൂദ്] പറഞ്ഞു: അവന്റെ പിടയാടുകളിൽ കൂടി നിന്റെ പിടയാടിനെ ചോദിച്ചതുനിമിത്തം, തീർച്ചയായും അവൻ നിന്നോട് അനീതി പ്രവർത്തിച്ചിരിക്കയാണ്. നിശ്ചയമായും , കൂട്ടുകാരിൽപെട്ട പലരും - ചിലർ ചിലരുടെ മേൽ - അതിക്രമം പ്രവർത്തിക്കാറുണ്ട്; വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്യുന്നവരൊഴികെ; വളരെക്കുറച്ചുമായിരിക്കും അവർ.**

وَظَنَّ دَاوُۥدُ أَنَّمَا فَتَنَّٰهُ فَٱسْتَغْفَرَ رَبَّهُۥ وَخَرَّ رَاكِعًا وَأَنَابَ ۩ ﴿٢٤﴾

سجود ۩

**നാം അദ്ദേഹത്തെ പരീക്ഷണം നടത്തിയിരിക്കുക തന്നെയാണെന്ന് ദാവൂദ് ധരിക്കുകയും ചെയ്തു. അതിനാൽ, അദ്ദേഹം തന്റെ റബ്ബിനോട് പാപമോചനം തേടുകയും, റുകൂഉ് ചെയ്ത് (കുമ്പിട്ട്) കൊണ്ട് നിലംപതിക്കുകയും, അല്ലാഹുവിങ്കലേക്ക്) ഖേദിച്ചുമടങ്ങുകയും ചെയ്തു.**

---

إِذْدَخَلُوا ﴿22﴾ അതായത് അവർ പ്രവേശിച്ചപ്പോൾ عَلَىٰدَاوُدَ ദാവൂദിന്റെ മേൽ فَفَزِعَ എന്നിട്ട് അദ്ദേഹം നടുങ്ങി (ഭയന്നു) مِنْهُمْ അവരെ സംബന്ധിച്ച്, അവരാൽ قَالُوا അവർ പറഞ്ഞു لَاتَخَفْ താങ്കൾ പേടിക്കേണ്ട خَصْمَانِ രണ്ട് വ്യവഹാര കക്ഷികളാണ് بَغَىٰ അതിക്രമം ചെയ്തു بَعْضُنَا ഞങ്ങളിൽ ചിലർ عَلَىٰ بَعْضٍ ചിലരുടെ മേൽ فَاحْكُم അതിനാൽ വിധിക്കണം بَيْنَنَا ഞങ്ങൾക്കിടയിൽ بِالْحَقِّ ന്യായ (യഥാർത്ഥ) പ്രകാരം وَلَاتُشْطِطْ നീതികേട് ചെയ്യരുത്, വീഴ്ച വരുത്തരുത് وَاهْدِنَا ഞങ്ങൾക്ക് മാർഗദർശനം നൽകണം, നയിക്കണം إِلَىٰسَوَاءِالصِّرَاطِ നേരായ (ശരിയായ) പാതയിലേക്ക്. ﴿23﴾ إِنَّهَٰذَا നിശ്ചയമായും ഇത് (ഇവൻ) أَخِي എന്റെ സഹോദരനാണ് لَهُ അവനുണ്ട് تِسْعٌوَتِسْعُونَ തൊണ്ണൂറ്റൊമ്പത് نَعْجَةً പിടയാട്, പെണ്ണാട് وَلِيَ എനിക്കുണ്ട് نَعْجَةٌوَاحِدَةٌ ഒരേ പിടയാട് فَقَالَ എന്നിട്ടവൻ പറഞ്ഞു أَكْفِلْنِيهَا നീ അതിനെ എനിക്ക് ഏൽപിച്ചു (വിട്ടു)തരണം وَعَزَّنِي അവൻ എന്നെ വെല്ലുക (ജയിക്കുക)യും ചെയ്തിരിക്കുന്നു فِي الْخِطَابِ അഭിമുഖ സംസാരത്തിൽ. ﴿24﴾ قَالَ അദ്ദേഹം പറഞ്ഞു لَقَدْظَلَمَكَ തീർച്ചയായും അവൻ നിന്നോട് അക്രമം ചെയ്ത് بِسُؤَالِ نَعْجَتِكَ നിന്റെ പിടയാടിനെ ചോദിച്ചതുകൊണ്ട് إِلَىٰنِعَاجِهِ അവന്റെ പിടയാടുകളിലേക്ക് (പിടയാടുകളിൽകൂടി) وَإِنَّ كَثِيرًا പലരും, വളരെ ആളുകൾ مِنَ الْخُلَطَاءِ കൂട്ടുകാരിൽപെട്ട لَيَبْغِي നിശ്ചയമായും അതിക്രമം ചെയ്യാറുണ്ട് بَعْضُهُمْ അവരിൽ ചിലർ عَلَىٰ بَعْضٍ ചിലരുടെ മേൽ إِلَّاالَّذِينَ آمَنُوا വിശ്വസിച്ചവരൊഴികെ وَعَمِلُواالصَّالِحَاتِ സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്ത وَقَلِيلٌمَا നന്നേ (വളരെ) കുറവാണ് هُمْ അവർ وَظَنَّ دَاوُدُ ദാവൂദ് ധരിക്കുക (വിചാരിക്കുകയും) ചെയ്തു أَنَّمَافَتَنَّاهُ നാം അദ്ദേഹത്തെ പരീക്ഷിച്ചിരിക്കുക തന്നെയാണെന്ന് فَاسْتَغْفَرَ അങ്ങനെ അദ്ദേഹം പാപമോചനം (പൊറുക്കൽ) തേടി رَبَّهُ തന്റെ റബ്ബിനോട് وَخَرَّ നിലംപതിക്കുകയും ചെയ്തു رَاكِعًا റുകൂഉ് ചെയ്തു (കുമ്പിട്ടു)കൊണ്ട് وَأَنَابَ ഖേദിച്ച് മടങ്ങുക (വിനയപ്പെടുക)യും ചെയ്തു.

---

ഈ ആയത്തിനുശേഷം അല്ലാഹുവിന് നന്ദിയായി ഒരു സുജൂദ് ചെയ്യേണ്ടതാണ്. കൂടുതൽ വിവരം താഴെ വരുന്നുണ്ട്.

﴾25﴿ അപ്പോൾ, അദ്ദേഹത്തിന് അത് നാം പൊറുത്ത് കൊടുത്തു. നിശ്ചയമായും അദ്ദേഹത്തിന് നമ്മുടെ അടുക്കൽ സാമീപ്യ(സ്ഥാന)വും, നല്ല മടക്കസ്ഥലവും ഉണ്ട്.

فَغَفَرْنَا لَهُۥ ذَٰلِكَ ۖ وَإِنَّ لَهُۥ عِندَنَا لَزُلْفَىٰ وَحُسْنَ مَـَٔابٍ ﴿٢٥﴾

---

﴾25﴿ فَغَفَرْنَا لَهُ അപ്പോൾ നാം അദ്ദേഹത്തിന് പൊറുത്തുകൊടുത്ത് ذَٰلِكَ അത് وَإِنَّ لَهُ നിശ്ചയമായും അദ്ദേഹത്തിനുണ്ട്താനും عِندَنَا നമ്മുടെ അടുക്കൽ لَزُلْفَىٰ സാമീപ്യം, അടുപ്പം وَحُسْنَ مَآبٍ നല്ല മടക്ക (പ്രാപ്യ)സ്ഥാനവും

---

ഈ വചനങ്ങളിൽ പ്രസ്താവിച്ച സംഭവത്തിന് വിശദരൂപം നൽകുന്ന ചില കഥകൾ കഥാകാരന്മാർ ഉദ്ധരിച്ചുകാണാം. ചില ക്വുർആൻ വ്യാഖ്യാതാക്കൾ അവ പകർത്തിക്കാട്ടുകയും ചെയ്തിരിക്കുന്നു. അവയിൽ ചിലത് ദാവൂദ് നബി (അ)യുടെ സ്ഥിതിക്ക് മാത്രമല്ല, സാധാരണക്കാരനായ ഒരു സത്യവിശ്വാസിയുടെ സ്ഥിതിക്ക് പോലും യോജിക്കാത്തതാണ്. ഇതുസംബന്ധിച്ച് ഇമാം ഇബ്നു കഥീർ (റ) ചെയ്തിട്ടുള്ള പ്രസ്താവന വളരെ ശ്രദ്ധേയമാകുന്നു. അതിന്റെ ചുരുക്കം ഇതാണ്:'ക്വുർആൻ വ്യാഖ്യാതാക്കൾ ഇവിടെ ചില കഥകൾ പറയാറുണ്ട്. അവയിലധികവും ഇസ്റാഈൽ ഐതിഹ്യങ്ങളിൽനിന്ന് ലഭിച്ചതാകുന്നു. സ്വീകാര്യമായ ഒരു വർത്തമാനവും നബിﷺയിൽനിന്ന് ഈ വിഷയത്തിൽ ലഭിച്ചിട്ടില്ല. ആകയാൽ, ഈ കഥ (ക്വുർആനിൽ വന്നതുപോലെ) പാരായണം ചെയ്യുകയും അതിനെസംബന്ധിച്ച വിവരം അല്ലാഹുവിനറിയാമെന്ന് വെക്കുകയുമാണ് കൂടുതൽ നല്ലത്. ക്വുർആനും, അത് ഉൾക്കൊള്ളുന്നതും യഥാർത്ഥംതന്നെ'. അലി (റ) പറഞ്ഞതായി ഇപ്രകാരം നിവേദനം ചെയ്യപ്പെടുന്നു: ദാവൂദ് നബി (അ)നെപ്പറ്റി കഥാകാരന്മാർ പറയാറുള്ളത് ആരെങ്കിലും പറഞ്ഞാൽ ഞാൻ അവരെ നൂറ്റി അറുപതടി അടിക്കും! അപ്പോൾ, വളരെ പഴക്കംചെന്ന ഇസ്റാഈലീ കഥകളാണവ എന്ന് വ്യക്തമാകുന്നു. ചുരുക്കത്തിൽ, ക്വുർആന്റെ പ്രസ്താവനയിൽനിന്ന് മനസ്സിലാകുന്നത് എന്തോ അതുകൊണ്ട് നാം ഇവിടെ തൃപ്തിപ്പെടുക.

ദാവൂദ് നബി (അ)ന്റെ പ്രാർത്ഥനാമുറിയിൽ ചിലർ ചുവരുകയറി അകത്ത് കടന്നു. മറ്റാർക്കും പ്രവേശനമില്ലാതെ അദ്ദേഹം സ്വസ്ഥമായിരിക്കുന്ന ഒരു പ്രത്യേക മുറിയായിരിക്കാം അത്. ആകസ്മികമായി ഒരു കൂട്ടർ അതിക്രമിച്ച് അകത്ത് കടന്നത് കണ്ടപ്പോൾ അദ്ദേഹം ഭയപ്പെട്ടു. വല്ല ചതിപ്രയോഗമോ, കയ്യേറ്റമോ ഉന്നംവെച്ചു കൊണ്ടായിരിക്കും ആ പ്രവേശനമെന്ന് അദ്ദേഹത്തിന് തോന്നുക സ്വാഭാവികമാണല്ലോ. ഇസ്റാഈല്യർക്കിടയിൽ നബിമാരെ കൊലപ്പെടുത്തുവാനുള്ള സംരംഭങ്ങൾ നടക്കുന്നതും സംഭവ്യമാണ്. وَيَقْتُلُونَ النَّبِيِّينَ بِغَيْرِ الْحَقِّ - البقرة : ٦١ (അവർ ന്യായമില്ലാതെ നബിമാരെ കൊലപ്പെടുത്തുകയും ചെയ്തിരുന്നു) എന്ന് അല്ലാഹു പ്രസ്താവിച്ചിട്ടുണ്ടല്ലോ.

അദ്ദേഹത്തിന്റെ പെട്ടെന്നുള്ള ഭയവും, പരിഭ്രമവും കണ്ടപ്പോൾ ആഗതർ അദ്ദേഹത്തെ സമാധാനിപ്പിക്കുകയായി. ഒരു പക്ഷേ, ദാവൂദ് നബി (അ)ന്റെ ആൾക്കാർ അപ്പോഴേക്കും അവിടെ എത്തിച്ചേരുകയോ മറ്റോ സംഭവിച്ചിരിക്കുവാനും സാദ്ധ്യതയുണ്ട്. ഏതായാലും, തങ്ങളുടെ അനാശാസ്യമായ ഈ പ്രവേശനത്തിന്റെ ഉദ്ദേശ്യം അവർ പറഞ്ഞു കേൾപ്പിച്ചു. കേവലം സഹോദരങ്ങളും കൂട്ടുകാരുമായ തങ്ങൾക്കിടയിലുണ്ടായ ഒരു വഴക്കിൽ ന്യായമായ വിധി സമ്പാദിക്കലും, ഉപദേശം തേടലുമാണുദ്ദേശ്യമെന്ന് അവർ

സമർത്ഥിച്ചു. കേസിന്റെ രൂപം ഒരാൾ ഇങ്ങിനെ വിവരിച്ചു: എന്റെ ഈ സഹോദരന് തൊണ്ണൂറ്റൊമ്പത് പിടയാടുകളുണ്ട്. എനിക്ക് ഒന്നുമാത്രവും! ഈ ഒന്നിനെയും തനിക്ക് വിട്ടുകൊടുക്കണമെന്ന് അദ്ദേഹം ആവശ്യപ്പെടുന്നു. ഞങ്ങൾ തമ്മിൽ ഇതിനെപ്പറ്റി അന്യോന്യം സംസാരിച്ചുവെങ്കിലും ന്യായത്തിൽ അദ്ദേഹം എന്നെ തോൽപിക്കുകയാണുണ്ടായത്. അതുകൊണ്ട് ഞങ്ങൾക്കിടയിൽ ശരിയായ വിധി കൽപിച്ചുതന്ന് ഞങ്ങളെ നേർവഴിക്കാക്കണം.

അന്യായക്കാരനായ കക്ഷിയുടെ മൊഴികളാണിത് എന്ന് വ്യക്തമാണ്. എന്നാൽ പ്രതിയുടെ ഭാഗത്തുനിന്നുള്ള എന്തെങ്കിലും ചോദ്യമോ പ്രതിവിസ്താരമോ ആകട്ടെ, ഒന്നുംതന്നെ അല്ലാഹു ഇവിടെ ഉദ്ധരിച്ചിട്ടില്ല. അന്യായം കേട്ടമാത്രയിൽതന്നെ ദാവൂദ് നബി (അ) വിധി പ്രസ്താവിച്ചതായിട്ടാണ് പ്രത്യക്ഷത്തിൽ കാണുന്നത്. അദ്ദേഹം അന്യായക്കാരനാണ് വിധി കൊടുത്തത്; അവൻ തന്റെ ആടുകളിൽകൂടി നിന്റെ ആടിനെയും കിട്ടണമെന്നാവശ്യപ്പെട്ടത് അക്രമമാണ്. അന്യോന്യം ഇടകലർന്ന് കൂട്ടായി വർത്തിക്കുന്ന പലരും ഇങ്ങിനെ പരസ്പരം പ്രവർത്തിക്കാറുണ്ടെന്നും സത്യവിശ്വാസവും സൽക്കർമവും സ്വീകരിച്ചവർ മാത്രമേ ഇതിൽനിന്ന് ഒഴിവാകുകയുള്ളൂവെന്നും, അങ്ങിനെയുള്ള സജ്ജനങ്ങൾ വളരെ കുറവാണെന്നും അദ്ദേഹം തുടർന്ന് പ്രസ്താവിക്കയും ചെയ്തു.

ഈ സംഭവം മുഖേന അല്ലാഹു തന്നെ പരീക്ഷിച്ചതാണെന്ന് ദാവൂദ് നബി (അ) കരുതിയെന്നും, അങ്ങിനെ അദ്ദേഹം പാപമോചനം തേടുകയും റുകൂഉം സുജൂദും ചെയ്ത് നിലം പതിച്ച് ഖേദിച്ച് മടങ്ങുകയും ചെയ്തുവെന്നും, അല്ലാഹു അദ്ദേഹത്തിന് പൊറുത്ത്കൊടുത്തുവെന്നും അല്ലാഹു തുടർന്നു പറഞ്ഞിരിക്കുന്നു. പരീക്ഷണം എന്തായിരുന്നു? അദ്ദേഹം ചെയ്ത തെറ്റ് എന്തായിരുന്നു? ഒന്നും ഖണ്ഡിതമായി പറയുവാൻ സാധ്യമല്ല. ഒരുപക്ഷേ, കേസിനെപ്പറ്റി കൂടുതൽ അന്വേഷണം നടത്താതെയും, പ്രതിയുടെ വാമൊഴികൾ ആരായാതെയും കേസ്സിൽ വിധിപറഞ്ഞതായിരിക്കാം. അല്ലെങ്കിൽ, പെട്ടെന്ന് അതിക്രമിച്ച് കടന്ന അവരുടെമേൽ എന്തെങ്കിലും ശക്തിയായ നടപടി എടുക്കുവാൻ പ്രഥമ വീക്ഷണത്തിൽ അദ്ദേഹം ഉദ്ദേശിച്ചിരിക്കുകയും, പിന്നീട് മാപ്പ് കൊടുക്കുകയും ചെയ്തതായിരിക്കാം. അതല്ലെങ്കിൽ ആഗതരെപ്പറ്റി ആക്ഷേപിച്ചതുമായിരിക്കാം. അവർ അകത്ത് പ്രവേശിച്ച സന്ദർഭവും, സ്വഭാവവും, ആ പ്രവേശനത്തിന് അവർ പറഞ്ഞ കാരണവും നോക്കുമ്പോൾ ഇങ്ങിനെ പലതുമായിരിക്കുവാൻ വഴിയുണ്ട്. വളരെ കെട്ടിപ്പിണവുള്ള ഒരു കേസല്ല അവർ പറഞ്ഞത്. ആ കേസ് അദ്ദേഹത്തിന്റെ ദർബാറിൽ സാധാരണമട്ടിൽ സമർപ്പിക്കാവുന്നതേ ഉള്ളൂ. ഈ കേസിന്റെ വിവരണത്തിൽ നിന്ന് തന്നെ, അവരുടെ പ്രവേശനത്തിൽ ഇതല്ലാതെ മറ്റൊന്തോ ഒരു ഉദ്ദേശ്യം ഒളിഞ്ഞു കിടപ്പുണ്ടെന്ന് വിചാരിക്കാൻ തികച്ചും ന്യായമുണ്ട്. ഇതിനെല്ലാം പുറമെ, സാധാരണക്കാരായ ആളുകളെ അപേക്ഷിച്ചോ, നീതിന്യായത്തിന്റെ അടിസ്ഥാനത്തിലോ നോക്കുമ്പോൾ, ഒരു തെറ്റായി വ്യാഖ്യാനിക്കപ്പെടാത്ത ചില നിസ്സാരകാര്യങ്ങൾ പോലും, ദാവൂദ് നബി (അ)നെ പോലുള്ള മഹാന്മാരുടെ സ്ഥാനമാനങ്ങൾക്ക് നിരക്കാത്തതാണെന്നും വരാമല്ലോ. അവരെ സംബന്ധിച്ചിടത്തോളം അത് തെറ്റുകുറ്റങ്ങളായി പരിഗണിക്കപ്പെടുകയും ചെയ്തേക്കാവുന്നതാണ്. ഏതായാലും, ധാരണയിലോ, പ്രവൃത്തിയിലോ വന്ന ആ നിസ്സാര തെറ്റിനുപോലും അദ്ദേഹം അങ്ങേ അറ്റം ഖേദിച്ചു പശ്ചാത്താപിച്ചു. അല്ലാഹു അത് പൊറുത്തുകൊടുക്കുകയും ചെയ്തു. വാസ്തവം അല്ലാഹുവിന്നറിയാം.

ഈ ആഗതന്മാർ മലക്കുകളായിരുന്നുവെന്ന് ചില ക്വുർആൻ വ്യാഖ്യാതാക്കൾ പറഞ്ഞ് കാണുന്നു. ഇത് വാസ്തവമാണെങ്കിലും അല്ലെങ്കിലും ശരി, ന്യായാധിപസ്ഥാനം

കൈകാര്യം ചെയ്യുന്നതിൽ ആവശ്യമായ മര്യാദകളും, കാര്യക്ഷമതയും ദാവൂദ് നബി (അ) കൂടുതൽ മനസ്സിലാക്കുവാൻ കാരണമായിത്തീർന്ന ഒരു സംഭവമായിരുന്നു ഇതെന്നും, ഈ സംഭവം മുഖേന ആ തുറയിൽ അദ്ദേഹത്തിന് ചില നേട്ടങ്ങൾ ഉണ്ടായിട്ടുണ്ടെന്നും, അല്ലാഹുവിങ്കൽ അദ്ദേഹത്തിന് കൂടുതൽ സ്ഥാനപദവി സിദ്ധിച്ചുവെന്നും തീർച്ചയാണ്. പൊറുത്തുകൊടുത്ത് എന്ന് പറഞ്ഞ് അല്ലാഹുമതിയാക്കിയില്ല. وَإِنَّ لَهُ عِندَنَا لَزُلْفَىٰ وَحُسْنَ مَـَٔابٍ (നിശ്ചയമായും അദ്ദേഹത്തിന് നമ്മുടെ അടുക്കൽ സാമീപ്യവും നല്ല മടക്കസ്ഥാനവും ഉണ്ട്.) എന്നുകൂടി പറഞ്ഞിരിക്കുന്നുവല്ലോ. മാത്രമല്ല, ഈ സംഭവം വിവരിച്ചതിനെത്തുടർന്ന് അടുത്ത വചനത്തിൽ അദ്ദേഹത്തെ അഭിമുഖീകരിച്ചു പറയുന്നതും നോക്കുക. അദ്ദേഹത്തെ ഭൂമിയിലെ പ്രതിനിധിയാക്കിയിട്ടുണ്ടെന്നും, അതുകൊണ്ട് ഇച്ഛനോക്കാതെ മുറപ്രകാരം ന്യായാധിപത്യം നടത്തേണമെന്നുമാണല്ലോ അതിൽ പറയുന്നത്. അപ്പോൾ, ആ സംഭവവും ഈ പ്രസ്താവനയും തമ്മിൽ എന്തോ പ്രത്യേക ബന്ധമുണ്ടെന്ന് സ്പഷ്ടമാണ്.

24-ാം വചനം ഓതുമ്പോൾ സുജൂദ് ചെയ്യേണ്ടതുണ്ടെന്ന് പറഞ്ഞുവല്ലോ. ഇത് സാധാരണ ഓത്തിന്റെ സുജൂദുകളുടെ ഇനത്തിൽപെട്ടതല്ല. ദാവൂദ് നബി (അ)ന്റെ പശ്ചാത്താപം സ്വീകരിച്ചതിൽ അല്ലാഹുവിന് നന്ദിയായി ചെയ്യുന്ന ഒരു സുജൂദ് (سجدة الشكر) ആകുന്നു. ഇമാം നസാഈ (റ) ഇബ്നു അബ്ബാസ് (റ)ൽ നിന്ന് നിവേദനം ചെയ്ത ഒരു ഹദീഥിൽ ഇപ്രകാരം വന്നിട്ടുണ്ട്: സ്വാദ് സൂറത്തിൽവെച്ച് നബിﷺ സുജൂദ് ചെയ്യുകയും ഇങ്ങിനെ പറയുകയും ചെയ്തു: ദാവൂദ് നബി (അ) പശ്ചാത്താപമെന്ന നിലക്ക് സുജൂദ് ചെയ്തു. നാമത് നന്ദിയെന്ന നിലക്ക് ചെയ്യുന്നു. ഇത് സംബന്ധിച്ച് ഹദീഥുകൾ വേറെയും കാണാം. ദാവൂദ് നബി (അ)നെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:

يَـٰدَاوُۥدُ إِنَّا جَعَلْنَـٰكَ خَلِيفَةً فِى ٱلْأَرْضِ فَٱحْكُم بَيْنَ ٱلنَّاسِ بِٱلْحَقِّ وَلَا تَتَّبِعِ ٱلْهَوَىٰ فَيُضِلَّكَ عَن سَبِيلِ ٱللَّهِ ۚ إِنَّ ٱلَّذِينَ يَضِلُّونَ عَن سَبِيلِ ٱللَّهِ لَهُمْ عَذَابٌ شَدِيدٌۢ بِمَا نَسُوا۟ يَوْمَ ٱلْحِسَابِ ﴿٢٦﴾

**﴿26﴾ ഹേ, ദാവൂദ്! നിശ്ചയമായും നിന്നെ നാം ഭൂമിയിൽ ഒരു പ്രതിനിധിയാക്കിയിരിക്കുന്നു. ആകയാൽ, നീ മനുഷ്യർക്കിടയിൽ ന്യായപ്രകാരം വിധി നടത്തുക. ഇച്ഛയെ പിൻപറ്റുകയും ചെയ്യരുത്. കാരണം, അത് അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് നിന്നെ വ്യതിചലിപ്പിക്കുന്നതാണ്. നിശ്ചയമായും, അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് വ്യതിചലിക്കുന്നവർ, അവർ ന്യായവിചാരണ ദിവസത്തെ വിസ്മരിക്കുന്നത് നിമിത്തം, അവർക്ക് കഠിന ശിക്ഷയുണ്ടായിരിക്കും.**

---

﴿26﴾ يَادَاوُدُ ഹേ ദാവൂദ് إِنَّا جَعَلْنَاكَ നിശ്ചയമായും നാം നിന്നെ ആക്കിയിരിക്കുന്നു خَلِيفَةً ഒരു പ്രതിനിധി فِي الْأَرْضِ ഭൂമിയിൽ فَاحْكُمْ അതിനാൽ നീ വിധി നടത്തുക بَيْنَ النَّاسِ മനുഷ്യർക്കിടയിൽ بِالْحَقِّ ന്യായ (മുറ, യഥാർത്ഥ) പ്രകാരം وَلَا تَتَّبِعِ നീ പിൻപ

റ്ററുത് الْهَوَى ഇച്ഛയെ (സ്വന്തം ഇഷ്ടത്തെ) فَيُضِلَّكَ കാരണം അത് നിന്നെ വ്യതിചലിപ്പിക്കും, എന്നാലത് നിന്നെ പിഴപ്പിക്കും عَنْ سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് إِنَّ നിശ്ചയമായും الَّذِينَ يَضِلُّونَ പിഴച്ചുപോകുന്നവർ, വ്യതിചലിക്കുന്നവർ عَنْ سَبِيلِ اللَّهِ അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് لَهُمْ അവർക്കുണ്ട് عَذَابٌ شَدِيدٌ കഠിനമായ ശിക്ഷ بِمَا نَسُوا അവർ മറന്നത് (വിസ്മരിച്ചത്) നിമിത്തം يَوْمَ الْحِسَابِ വിചാരണയുടെ ദിവസത്തെ

---

ദാവൂദ് നബി (അ) പ്രവാചകനും ദൈവദൂതനുമാണ്. അതോടൊപ്പം അദ്ദേഹത്തിന് രാജത്വവും, ഭരണാധിപത്യവും കാര്യങ്ങൾ അദ്ദേഹത്തിന് പഠിപ്പിക്കുകയും, അതിനെതിരായി അധികാരം ദുരുപയോഗപ്പെടുത്തുന്നപക്ഷം ഉണ്ടാകുന്ന ഭവിഷ്യത്തിനെപ്പറ്റി ശക്തിയായി താക്കീത് ചെയ്യുകയും ചെയ്തു. വാസ്തവത്തിൽ ദാവൂദ് നബി (അ) യെ മാത്രം ബാധിക്കുന്നതല്ല ഈ വചനത്തിലെ ശാസനയും താക്കീതും. എല്ലാ നേതാക്കന്മാരെയും, അധികാരസ്ഥന്മാരെയും ഒരുപോലെ ബാധിക്കുന്നതാണ് അവ. ഇമാം അഹ്മദും, തിർമദിയും (റ) ഉദ്ധരിച്ചിട്ടുള്ള ഒരു നബി വചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു: കിയാമത്ത് നാളിൽ മനുഷ്യരിൽവെച്ച് അല്ലാഹുവിങ്കലേക്ക് ഏറ്റവും ഇഷ്ടപ്പെട്ടവനും ഏറ്റവും സാമീപ്യമുള്ളവനും, നീതിമാനായ നേതാവായിരിക്കും. കിയാമത്തുനാളിൽ മനുഷ്യരിൽവെച്ച് അല്ലാഹുവിങ്കലേക്ക് ഏറ്റവും വെറുക്കപ്പെട്ടവനും, ഏറ്റവും കഠിന ശിക്ഷയുള്ളവനും നീതികെട്ട നേതാവുമായിരിക്കും.

## വിഭാഗം - 3

وَمَا خَلَقْنَا ٱلسَّمَآءَ وَٱلْأَرْضَ وَمَا بَيْنَهُمَا بَٰطِلًا ۚ ذَٰلِكَ ظَنُّ ٱلَّذِينَ كَفَرُوا۟ ۚ فَوَيْلٌ لِّلَّذِينَ كَفَرُوا۟ مِنَ ٱلنَّارِ ﴿٢٧﴾

**《27》 ആകാശവും, ഭൂമിയും, അവയുടെ ഇടയിലുള്ളതും നാം നിരർത്ഥമായി (വൃഥാ) സൃഷ്ടിച്ചിട്ടില്ല. അവിശ്വസിച്ചിട്ടുള്ളവരുടെ ധാരണയത്രെ അത്. ആകയാൽ, അവിശ്വസിച്ചവർക്ക് നരകമാകുന്ന നാശം!**

أَمْ نَجْعَلُ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ كَٱلْمُفْسِدِينَ فِى ٱلْأَرْضِ أَمْ نَجْعَلُ ٱلْمُتَّقِينَ كَٱلْفُجَّارِ ﴿٢٨﴾

**《28》 അതല്ല - വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരെ ഭൂമിയിൽ കുഴപ്പമുണ്ടാക്കുന്നവരെപ്പോലെ നാം ആക്കുകയോ?! അതല്ലെങ്കിൽ (സൂക്ഷ്മതയുള്ള) ഭയക്തന്മാരെ നാം ദുഷ്ടന്മാരെപ്പോലെ ആക്കുകയോ?!**

وَوَهَبْنَا لِدَاوُودَ سُلَيْمَانَ ۚ نِعْمَ الْعَبْدُ ۖ إِنَّهُ أَوَّابٌ ﴿٣٠﴾

**《29》 (ഇതാ) നാം നിനക്ക് അവതരിപ്പിച്ചു തന്നിട്ടുള്ള ഒരു വേദഗ്രന്ഥം! അനുഗ്രഹീതമാണ് (അത്). അതിന്റെ സൂക്തങ്ങളെ (അഥവാ ദൃഷ്ടാന്തങ്ങളെ) അവർ ഉറ്റാലോചിക്കുവാനും, ബുദ്ധിമാന്മാർ ഓർമിക്കുവാനും വേണ്ടിയത്രെ (അവതരിപ്പിച്ചിരിക്കുന്നത്).**

---

《**27**》 وَمَا خَلَقْنَا നാം സൃഷ്ടിച്ചിട്ടില്ല السَّمَاءَ ആകാശം وَالْأَرْضَ ഭൂമിയും وَمَا بَيْنَهُمَا അവയുടെ ഇടയിലുള്ളതും بَاطِلًا നിരർത്ഥമായി, വൃഥാ ذَٰلِكَ അത് ظَنُّ ധാരണയാണ് الَّذِينَ كَفَرُوا അവിശ്വസിച്ചവരുടെ فَوَيْلٌ അതിനാൽ നാശം لِلَّذِينَ كَفَرُوا അവിശ്വസിച്ചവർക്ക് مِنَ النَّارِ നരകം നിമിത്തം. 《**28**》 أَمْ نَجْعَلُ അതല്ലാ (അല്ലെങ്കിൽ, അഥവാ) നാം ആക്കുമോ الَّذِينَ آمَنُوا വിശ്വസിച്ചവരെ وَعَمِلُوا الصَّالِحَاتِ സൽക്കർമങ്ങൾ പ്രവർത്തിക്കയും ചെയ്ത كَالْمُفْسِدِينَ കുഴപ്പമുണ്ടാക്കുന്നവരെപോലെ فِي الْأَرْضِ ഭൂമിയിൽ أَمْ نَجْعَلُ അതല്ലെങ്കിൽ നാം ആക്കുമോ الْمُتَّقِينَ ഭയഭക്തന്മാരെ, സൂക്ഷ്മതയുള്ളവരെ كَالْفُجَّارِ ദുഷ്ടന്മാരെ, (തോന്നിവാസികളെ)പ്പോലെ 《**29**》 كِتَابٌ ഒരു (വേദ)ഗ്രന്ഥം أَنْزَلْنَاهُ നാമതിനെ ഇറക്കിയിരിക്കുന്നു إِلَيْكَ നിനക്ക്, നിങ്ങളിലേക്ക് مُبَارَكٌ അനുഗൃഹീതമായത്, ആശീർവദിക്കപ്പെട്ടത് لِيَدَّبَّرُوا അവർ ഉറ്റാലോചിക്കാൻ, ചിന്തിക്കാൻ آيَاتِهِ അതിന്റെ ആയത്തു (ദൃഷ്ടാന്തം, സൂക്തം)കളെ وَلِيَتَذَكَّرَ ഓർമിക്കുവാനും, സ്മരിക്കുവാനും أُولُو الْأَلْبَابِ ബുദ്ധിമാന്മാർ.

---

വളരെ അനുഗൃഹീതമായ (ബർക്കത്തുള്ള) ഒരു പുണ്യഗ്രന്ഥമത്രെ ക്വുർആൻ. എന്നാൽ, കേവലം പുണ്യത്തിനുവേണ്ടിമാത്രം പാരായണം ചെയ്യുവാൻ വേണ്ടിയല്ല അത് അവതരിപ്പിച്ചിട്ടുള്ളതെന്നും, അതിന്റെ സന്ദേശങ്ങൾ മനസ്സിലാക്കുകയും, അവയെപ്പറ്റി ചിന്തിക്കുകയും ചെയ്യുവാൻവേണ്ടിയാണ് അവതരിപ്പിച്ചിട്ടുള്ളതെന്നും ഈ വചനം അസന്നിഗ്ദ്ധമായി പ്രഖ്യാപിക്കുന്നു. ബർക്കത്തിനുവേണ്ടി മാത്രം ക്വുർആൻ പഠിക്കുകയും, പാരായണം ചെയ്യുകയും ചെയ്യുവാൻ പ്രത്യേകം ഓർമിക്കേണ്ടതുള്ള ഒരു ആയത്താണിത്. ഹസ്സൻ ബസ്വരി (റ) ഇപ്രകാരം പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: ക്വുർആന്റെ അർത്ഥസാരങ്ങൾ അറിയാത്ത കുട്ടികളും, അടിമകളുമെല്ലാം അതുവായിക്കുന്നു. അവരതിന്റെ അക്ഷരങ്ങൾ പാഠമാക്കുകയും അതിന്റെ നിയമങ്ങൾ പാഴാക്കുകയും ചെയ്യുന്നു. ഒരാൾ പറഞ്ഞേക്കും: ഞാൻ ക്വുർആന്റെ ഒരക്ഷരവും ബാക്കിയില്ലാതെ പഠിച്ചിരിക്കുന്നുവെന്ന്. എന്നാൽ അല്ലാഹു തന്നെയാണ സത്യം! അവൻ ഒന്നും പഠിക്കാതെ സകലവും വിട്ടുകളഞ്ഞിരിക്കുകയാണ്. അവന്റെ സ്വഭാവത്തിലോ പ്രവൃത്തിയിലോ അതിന്റെ (അത് പഠിച്ചതിന്റെ) ഒരടയാളവും കാണപ്പെടുകയില്ല. ഇങ്ങിനെയുള്ളവർ വിജ്ഞാനികളുമല്ല, (മതത്തിന്റെ) സംരക്ഷകന്മാരുമല്ല. ഇത്തരക്കാരെ അല്ലാഹു വർദ്ധിപ്പിക്കാതിരിക്കട്ടെ!.അടുത്ത വചനങ്ങളിൽ സുലൈമാൻ നബി (അ)ന്റെ ചില രംഗങ്ങളെ വിവരിക്കുന്നു:

وَوَهَبْنَا لِدَاوُۥدَ سُلَيْمَـٰنَ ۚ نِعْمَ ٱلْعَبْدُ ۖ إِنَّهُۥٓ أَوَّابٌ ﴿٣٠﴾

﴾30﴿ ദാവൂദിന് നാം സുലൈമാനെ പ്രദാനം ചെയ്തു അദ്ദേഹം വളരെ നല്ല അടിയാൻ! നിശ്ചയമായും, അദ്ദേഹം വളരെ മടക്കമുള്ള ആളാകുന്നു.

إِذْ عُرِضَ عَلَيْهِ بِٱلْعَشِىِّ ٱلصَّـٰفِنَـٰتُ ٱلْجِيَادُ ﴿٣١﴾

﴾31﴿ (അതിവേഗതയുള്ള) മുന്തിയവയും, കാലുപൊക്കി നിൽക്കുന്നവയുമായ കുതിരകൾ അദ്ദേഹത്തിന് വൈകുന്നേരം പ്രദർശിപ്പിക്കപ്പെട്ട സന്ദർഭം;-

فَقَالَ إِنِّىٓ أَحْبَبْتُ حُبَّ ٱلْخَيْرِ عَن ذِكْرِ رَبِّى حَتَّىٰ تَوَارَتْ بِٱلْحِجَابِ ﴿٣٢﴾

﴾32﴿ അപ്പോൾ അദ്ദേഹം പറയുകയായി: ഞാൻ എന്റെ രക്ഷിതാവിന്റെ സ്മരണ നിമിത്തം (ഈ) നന്മയോടുള്ള സ്നേഹം സ്വീകരിച്ചിരിക്കുകയാണ്. അങ്ങനെ, അവ മറവിൽ തിരോധാനം ചെയ്തു (കാഴ്ചയിൽനിന്ന് മറഞ്ഞു).

رُدُّوهَا عَلَىَّ ۖ فَطَفِقَ مَسْحًۢا بِٱلسُّوقِ وَٱلْأَعْنَاقِ ﴿٣٣﴾

﴾33﴿ (അദ്ദേഹം പറഞ്ഞു:) നിങ്ങൾ അവയെ എന്റെ അടുക്കൽ തിരിച്ചു കൊണ്ടുവരുവിൻ . എന്നിട്ട് അദ്ദേഹം (അവയുടെ) തണ്ടങ്കാലുകളെയും, പിരടികളെയും തടവാൻ തുടങ്ങി.

---

﴾30﴿ وَوَهَبْنَا നാം പ്രദാനം ചെയ്തു لِدَاوُدَ ദാവൂദിന് سُلَيْمَانَ സുലൈമാനെ نِعْمَ വളരെ നല്ലവനാണ് الْعَبْدُ (ആ) അടിയാൻ إِنَّهُ നിശ്ചയമായും അദ്ദേഹം أَوَّابٌ വളരെ മടക്കം, പശ്ചാത്താപം ഉള്ളവനാകുന്നു. ﴾31﴿ إِذْعُرِضَ പ്രദർശിപ്പിക്ക(കാണിക്ക)പ്പെട്ട സന്ദർഭം عَلَيْهِ അദ്ദേഹത്തിന് بِالْعَشِيِّ വൈകുന്നേരം, സന്ധ്യാസമയം الصَّافِنَاتُ കാലുപൊക്കി നിൽക്കുന്ന കുതിരകൾ الْجِيَادُ (നല്ല) മുന്തിയ. ﴾32﴿ فَقَالَ അപ്പോൾ അദ്ദേഹം പറഞ്ഞു إِنِّي നിശ്ചയമായും ഞാൻ أَحْبَبْتُ ഞാൻ സ്നേഹംവെച്ചു حُبَّ الْخَيْرِ നന്മയുടെ (നന്മയോടുള്ള സ്നേഹം) عَنْ ذِكْرِ സ്മരണയാൽ رَبِّي എന്റെ രക്ഷിതാവിന്റെ حَتَّى تَوَارَتْ അത് മറയുന്നത്വരെ, അങ്ങിനെ അത് തിരോധനം ചെയ്തു بِالْحِجَابِ മറയിൽ, മറയാൽ. ﴾33﴿ رُدُّوهَا അവയെ തിരിച്ചുകൊണ്ടുവരിൻ, മടക്കുവിൻ عَلَيَّ എന്റെ അടുക്കൽ, എനിക്ക് فَطَفِقَ എന്നിട്ടദ്ദേഹം തുടങ്ങി, ആയി مَسْحًا തടവാൻ بِالسُّوقِ തണ്ടങ്കാലിന് وَالأَعْنَاقِ പിരടികൾക്കും, കഴുത്തിനും.

ദാവൂദ് നബി (അ) ഒരു പ്രവാചകവര്യനും, മഹാരാജാവുമായിരുന്നുവല്ലോ. അദ്ദേഹത്തിന് ശേഷം പ്രവാചകത്വത്തിലും, രാജത്വത്തിലും സുലൈമാൻ നബി (അ) അദ്ദേഹത്തിന്റെ പിൻഗാമിയും അനന്തരാവകാശിയുമായിത്തീർന്നു. അതുകൊണ്ടാണ് ദാവൂദിന് നാം സുലൈമാനെ പ്രദാനം ചെയ്തു(وَوَهَبْنَالِدَاوُدَسُلَيْمَانَ) എന്ന് ഇവിടെയും സുലൈമാൻ ദാവൂദിനെ അനന്തരമെടുത്തു(وَوَرِثَ سُلَيْمَانُ دَاوُودَ) എന്ന് സൂ: നംലിലും പറഞ്ഞിരിക്കുന്നത്. സുലൈമാൻ നബി (അ) യുടെ ഭരണം കൂടുതൽ ശക്തവും, അനിതരസാധാരണവുമായിരുന്നു. ഒരു ഭരണത്തിന്റെ പ്രതിരോധശക്തിയായിരിക്കും അതിന്റെ നട്ടെല്ല്. അതിൽ അക്കാലത്ത് പ്രഥമ സ്ഥാനമാണ് കുതിരപ്പട്ടാള ത്തിനുണ്ടായിരുന്നത്. ഏറ്റവും മികച്ചതും, ഉത്തമ ലക്ഷണങ്ങളോടു കൂടിയതുമായ കുതിരപ്പട്ടാളം കഴിവതും സജ്ജമാക്കുകയെന്നത് അടുത്ത കാലംവരെ ഭരണാധികാരികളുടെ പതിവായിരുന്നു. യുദ്ധായുധങ്ങൾ യന്ത്രവൽകരിക്കപ്പെട്ടതോടു കൂടിയാണ് കുതിരപ്പട്ടാളത്തിന് സ്ഥാനം കുറഞ്ഞുവന്നത്. സുലൈമാൻ നബി (അ) യുടെ പട്ടാളത്തിലുണ്ടായിരുന്ന മേത്തരം കുതിരപ്പട്ടാളത്തിന്റെ ഒരു പ്രദർശനത്തെ ക്കുറിച്ചാണ് ഇവിടെ അല്ലാഹു പ്രസ്താവിക്കുന്നത്.

അതിവേഗത്തിൽ കുതിച്ചോടുന്ന മുന്തിയതരം കുതിരകൾക്കാണ് الْجِيَادُ എന്ന് പറയുന്നത്. ഒരു കാൽ അൽപമൊന്നു പൊക്കിക്കൊണ്ട് മൂന്ന് കാലിൽ ഊന്നിനിൽക്കുക മേത്തരം കുതിരകളുടെ ലക്ഷണമാകുന്നു. അത് കൊണ്ടാണ് അവയെ الصَّافِنَاتُ എന്ന് പ്രത്യേകം വിശേഷിപ്പിച്ചിരിക്കുന്നത്. സൂറത്തുൽ ആദിയാത്തി (الْعَادِيَاتِ)ൽ നല്ല തരം കുതിരപ്പട്ടാളത്തെക്കുറിച്ച് അല്ലാഹു ഇങ്ങിനെ വർണിച്ചിരിക്കുന്നു:"കിതച്ചുകൊണ്ട് കുതിച്ചോടുന്നവ, അങ്ങിനെ തീപ്പൊരി പറപ്പിക്കുന്നവ, അങ്ങിനെ പ്രഭാതത്തിൽ ചെന്നു ആക്രമണം നടത്തുന്നവ, എന്നിട്ട് അവ പൊടി പടലം ഇളക്കിവിടുന്നു, അങ്ങിനെ (ശത്രു) സംഘത്തിന് മദ്ധ്യത്തിൽ പ്രവേശിക്കുന്നു''. സത്യത്തിന്റെ എതിരാളികളിൽ നിന്നുണ്ടാകുന്ന അക്രമങ്ങളെ നേരിടുവാനും, അവരെ നിലക്ക് നിറുത്തുവാനുംവേണ്ടി സത്യത്തിന്റെ അനുയായികൾ ശക്തി സജ്ജീകരിക്കേണ്ടതിന്റെ ആവശ്യകത ഉണർത്തുകയും, അതിലേക്കുള്ള മാർഗനിർദ്ദേശങ്ങൾ നൽകുകയുമാണ് ഇത്തരം ഖുർആൻ വചനങ്ങൾ ചെയ്യുന്നത്.

ഈ വചനങ്ങളിൽ ചൂണ്ടിക്കാട്ടപ്പെട്ടിരിക്കുന്ന സംഭവം ഖുർആൻ വ്യാഖ്യാതാക്കൾ വ്യാഖ്യാനിച്ചു കാണാം. അവയിൽ കൂടുതൽ ന്യായമായതും, ഖുർആന്റെ വാക്കുകളോട് കൂടുതൽ യോജിപ്പുള്ളതുമായി കാണുന്ന വ്യാഖ്യാനം ഇതാണ്: ഒരു ദിവസം വൈകുന്നേരം സുലൈമാൻ നബി (അ)യുടെ മേത്തരം കുതിരപ്പട്ടാളത്തിന്റെ ഒരു പ്രദർശനം നടത്തപ്പെടുകയുണ്ടായി. അതിവേഗം അവ കുതിച്ച് മുന്നോട്ടുനീങ്ങി. വളരെ ദൂരം പോയതുകൊണ്ടോ, രാത്രി ഇരുട്ട് മൂടിയതുകൊണ്ടോ – അതുമല്ലെങ്കിൽ അവയുടെ ശീഘ്രഗതിയാൽ പൊടിപടലം മൂടിയതുകൊണ്ടോ – അവ ദൃഷ്ടിയിൽനിന്ന് മറഞ്ഞുപോയി. കുതിരകളുടെ നന്മയും മേന്മയും അദ്ദേഹത്തെ സന്തുഷ്ടനാക്കി. പക്ഷേ, കേവലം ഭൗതികനേട്ടമെന്ന നിലക്കായിരുന്നില്ല അത്. അല്ലാഹു തനിക്ക് ചെയ്തുതന്ന അനുഗ്രഹവും, സത്യവിശ്വാസത്തിന്റെ ശത്രുക്കൾക്കെതിരിൽ പ്രയോഗിക്കുവാനുള്ള ശക്തിയും എന്ന നിലക്കായിരുന്നു അദ്ദേഹം അവയെ സ്നേഹിച്ചത്. എന്റെ രക്ഷിതാവിന്റെ സ്മരണനിമിത്തം (ഈ) നന്മയോട്– കുതിരപ്പട്ടാള

സമ്പത്തിനോടുള്ള സ്നേഹം ഞാൻ വെച്ച് പുലർത്തുകയാണ് (إِنِّي أَحْبَبْتُ حُبَّ الْخَيْرِ عَن ذِكْرِ رَبِّي)എന്ന് അദ്ദേഹം പറഞ്ഞിരുന്നത് അത് കൊണ്ടായിരുന്നു. പിന്നീട് കുതിരകളെ തിരിച്ചുകൊണ്ടുവരുവാൻ അദ്ദേഹം കൽപന കൊടുത്തു. തിരിച്ചെത്തിയശേഷം സന്തോഷത്തോടും, സ്നേഹത്തോടും കൂടി അവയുടെ കാലിലും, കഴുത്തിലും തൊട്ടുതടവിക്കൊണ്ടിരിക്കുകയും ചെയ്തു.

സത്യത്തിന്റെ ശത്രുക്കൾക്കെതിരിൽ പ്രതിരോധശക്തി വർദ്ധിപ്പിക്കുകയും, സജ്ജീകരിക്കുകയും വേണ്ടതുണ്ട്. സത്യവിശ്വാസികൾ പൊതുവിലും ഭരണാധികാരികൾ പ്രത്യേകിച്ചും ഗൗനിക്കേണ്ടുന്ന കാര്യമാണിത്; ഇത്തരം ശക്തി സംഭരണങ്ങളൊന്നും കേവലം ആർഭാടങ്ങളുടെ കൂട്ടത്തിൽ പെട്ടതല്ല; അല്ലാഹുവിന്റെ സ്മരണയാകുന്ന പുണ്യകർമങ്ങളുടെ ഇനത്തിൽപെട്ടതാണ്; അഥവാ ആ ലക്ഷ്യത്തോടും ഉദ്ദേശ്യത്തോടും കൂടിയായിരിക്കണം അത്. എന്നിങ്ങിനെയുള്ള മാതൃകാപാഠങ്ങളാണ് ഈ സംഭവത്തിൽനിന്ന് നാം മനസ്സിലാക്കേണ്ടത്. അല്ലാഹു നബി ﷺയോടും സത്യവിശ്വാസികളോടും പറയുന്നത് നോക്കുക: وَأَعِدُّوا لَهُم مَّا اسْتَطَعْتُم مِّن قُوَّةٍ وَمِن رِّبَاطِ الْخَيْلِ تُرْهِبُونَ بِهِ عَدُوَّ اللَّهِ وَعَدُوَّكُمْ وَآخَرِينَ مِن دُونِهِمْ لَا تَعْلَمُونَهُمُ اللَّهُ يَعْلَمُهُمْ وَمَا تُنفِقُوا مِن شَيْءٍ فِي سَبِيلِ اللَّهِ يُوَفَّ إِلَيْكُمْ وَأَنتُمْ لَا تُظْلَمُونَ · الأنفال സാരം: നിങ്ങൾ അവർക്ക് - ശത്രുക്കൾക്ക്-വേണ്ടി നിങ്ങൾക്ക് സാധിക്കുന്നത്ര ശക്തിയും, കെട്ടിനിറുത്തിയ കുതിരപ്പട്ടാളത്തെയും ഒരുക്കിക്കൊള്ളുവിൻ. അതുമൂലം അല്ലാഹുവിന്റെ ശത്രുവെയും, നിങ്ങളുടെ ശത്രുവെയും, അവർക്ക് പുറമെ നിങ്ങൾക്കറിഞ്ഞു കൂടാത്ത മറ്റു ചിലരെയും-അവരെ അല്ലാഹു അറിയുന്നതാണ്- നിങ്ങളെ ഭയപ്പെടുത്തുവാനായിട്ടാണ് (അത്). അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങൾ എന്തുതന്നെ ചിലവഴിച്ചാലും അത് നിങ്ങൾക്ക് നിറവേറ്റിതരപ്പെടുന്നതാണ്. നിങ്ങൾ (ഒട്ടും) അനീതി ചെയ്യപ്പെടുന്നതുമല്ല. (സൂ: അൻഫാൽ 60) അല്ലാഹുവിൽ വിശ്വസിച്ചുകൊണ്ടും, അവന്റെ വാഗ്ദാനം സത്യമാക്കിക്കൊണ്ടും ഒരാൾ കുതിരയെ അല്ലാഹുവിന്റെ മാർഗത്തിൽ മുടക്കിവെച്ചാൽ അത് വയറു നിറക്കുന്നതും, ദാഹം തീർക്കുന്നതും, കാഷ്ടിക്കുന്നതും മൂത്രിക്കുന്നതുമെല്ലാം അവന്റെ (കർമങ്ങളുടെ) തൂക്കത്തിൽ ഉണ്ടായിരിക്കും എന്ന് റസൂൽ ﷺ പറഞ്ഞതായി ബുഖാരി (റ)യും ഉദ്ധരിക്കുന്നു.

രണ്ടാമത്തെ വ്യാഖ്യാനം ഇപ്രകാരമാണ്:കുതിരപ്പട്ടാള പ്രദർശത്തിൽ ശ്രദ്ധ മുഴുകിയത് നിമിത്തം സുലൈമാൻ നബി(അ) വൈകുന്നേരത്തെ നമസ്കാരം നിർവ്വഹിക്കുന്ന കാര്യം വിസ്മരിച്ചുപോയി. സൂര്യാസ്തമയത്തിന് ശേഷമാണ് ഓർമ വന്നത്. അതിനാൽ അവയെ തിരിച്ചുകൊണ്ടുവരുവാൻ ആജ്ഞാപിക്കുകയും, അല്ലാഹുവിന്റെ സ്മരണക്ക് വിഘ്ലാതമായിത്തീർന്ന ആ കുതിരകളെ കഴുത്തും കാലും വെട്ടി അറുക്കുകയും, മാംസം ദാനം ചെയ്യുകയും ചെയ്തു إِنِّي أَحْبَبْتُ حُبَّ الْخَيْرِ عَن ذِكْرِ رَبِّي എന്ന വാക്യത്തിന് ഈ വ്യാഖ്യാന പ്രകാരം എന്റെ രക്ഷിതാവിന്റെ സ്മരണവിട്ട് ഞാൻ (കുതിരസമ്പത്താകുന്ന) നന്മയോടുള്ള സ്നേഹം സ്വീകരിച്ചുപോയി എന്നർത്ഥമായിരിക്കും. അഥവാ, ഇവയോടുള്ള പ്രേമം നിമിത്തം അല്ലാഹുവിന്റെ സ്മരണ എനിക്ക് വിട്ടുപോയല്ലോ എന്ന വ്യസനം പ്രകടമാക്കിയതായിരിക്കും. കൂടാതെ, തണ്ടങ്കാലും പിരടിയും തടവുവാൻ തുടങ്ങി

(فَطَفِقَ مَسۡحًا بِالسُّوقِ وَالأَعۡنَاقِ) എന്ന് പറഞ്ഞതിന്റെ താൽപര്യം അവയെ അറുത്തുകൊന്നുവെന്നും ആയിരിക്കും. കേവലം അനുവദനീയമെങ്കിലും ഐഹികവിഭാഗങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിച്ചത്നിമിത്തം അല്ലാഹുവിനോടുള്ള കടമ നിർവ്വഹിക്കുവാൻ വിട്ടുപോയതിൽ പശ്ചാത്തപിച്ചുകൊണ്ട് അദ്ദേഹം ആ കുതിരകളെ ബലിയർപ്പിച്ച് ദാനം ചെയ്തുവെന്നുമാണ് ഈ വ്യാഖാനത്തിന്റെ ചുരുക്കം. ഈ വിശദീകരണങ്ങളും പ്രസ്താവനകളും വേറെയും കാണാമെങ്കിലും മുഫസ്സിറുകളിൽ അധികമാളുകളും പ്രസ്താവിച്ചു കാണുന്നത് ഇതാകുന്നു.

ഈ രണ്ടാമത്തെ വ്യാഖ്യാനം ഇമാം ഇബ്നുജരീർ (റ), ഇമാം റാസി (റ) മുതലായവർ തള്ളിക്കളയുകയും, ആദ്യത്തെ വ്യാഖ്യാനം ശരിവെക്കുകയും ചെയ്തിരിക്കുന്നത് പ്രസ്താവ്യമാണ്. ആയത്തിലെ വാക്കുകളും, അവയുടെ അർത്ഥങ്ങളും ചൂണ്ടിക്കാട്ടിക്കൊണ്ടും. യുക്തമായ ന്യായങ്ങൾ സമർപ്പിച്ചുകൊണ്ടും ഇമാം റാസീ (റ) ഇവിടെ ഒരു നീണ്ട പ്രസ്താവന തന്നെ ചെയ്തിട്ടുണ്ട്. ദൈർഘ്യഭയംനിമിത്തം അതിവിടെ ഉദ്ധരിക്കുന്നില്ല. ഒരു ജീവിയിലേക്കുശ്രദ്ധ തിരിഞ്ഞുപോയതുകൊണ്ട് നമസ്കരിക്കുവാൻ വിട്ടുപോയി എന്നല്ലാത്ത മറ്റൊരു കാരണവും കൂടാതെ, നിരപരാധികളായ ആ ജീവികളെ വെട്ടിയറുത്ത് ശിക്ഷിക്കുവാനും, തന്റെ സ്വത്ത് നശിപ്പിക്കുവാനും അദ്ദേഹം, തയ്യാറാകുവാൻ സാധ്യതയില്ല എന്നത്രെ ഇമാം ഇബ്നുജരീർ (റ) പറയുന്നത്. ഇബ്നു കഥീർ (റ) ഈ സംഭവത്തെപ്പറ്റി വന്നിട്ടുള്ള പല പ്രസ്താവനകളും ഉദ്ധരിക്കുകയും, അവയുടെ ന്യൂനതകൾ ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു. പക്ഷേ, ഇബ്നുജരീർ (റ) പ്രസ്താവിച്ച ആ ന്യായം ചോദ്യം ചെയ്യപ്പെടാൻ പാടില്ലാത്തതാണെന്ന് അദ്ദേഹത്തിന് അഭിപ്രായമില്ല. അതിൽ അൽപം ആലോചിക്കാനുണ്ടെന്നാണ് അദ്ദേഹത്തിന്റെ പക്ഷം. ഒരു പക്ഷേ, സുലൈമാൻ നബി (അ)ന്റെ കാലത്തുള്ള നിയമത്തിന് അത് എതിരായിരുന്നില്ലെന്ന് വരാം – നമസ്കാരത്തിന് മുടക്കം വരുത്തിയസ്ഥിതിക്ക് അല്ലാവിനുവേണ്ടിയുള്ള രോഷമെന്ന നിലക്ക് പ്രത്യേകിച്ചും – എന്നാണ് അദ്ദേഹം പറയുന്നത്. കുതിരകളെ അറുക്കുകയാണ് ചെയ്തതെന്ന് പറയുന്നവർ, അദ്ദേഹം അവയെ വെട്ടിനിശിപ്പിച്ചുവെന്നല്ല; അറുത്ത് മാംസം ദാനം ചെയ്തു എന്നാണ് പറയുന്നതും. ഇതും ഇബ്നുകഥീർ (റ)ന്റെ സംശയത്തിന് കാരണമായിരിക്കാവുന്നതാണ്. അല്ലാഹുവിനറിയാം അതേസമയത്ത് കാലും, പിരടിയും തടവുവാൻ തുടങ്ങി فَطَفِقَ مَسۡحًا بِالسُّوقِ وَالأَعۡنَاقِ എന്ന വാക്യത്തിന് കാലിന്റെ ഞരമ്പറക്കുകയും കഴുത്ത്വെട്ടുകയുമാണ് ഉദ്ദേശ്യമെന്ന്വെക്കുവാനും പ്രയാസമുണ്ട്താനും.

ഇങ്ങിനെയുള്ള ചില കാരണങ്ങളും, ഏതെങ്കിലുമൊന്ന്മാത്രം ശരിയാണെന്ന് സ്ഥാപിക്കുന്നതിന് മതിയായ തെളിവില്ലായ്മയും നിമിത്തം അല്ലാമാ സയ്യിദ് ക്വുത്ബ് പോലുള്ള ചിലർ ഇവിടെ ഒന്നും പറയാതെ മൗനം അവലംബിച്ചിരിക്കുകയാണ്. (അടുത്ത ആയത്തുകളുടെ വിവരണത്തിൽ ഇദ്ദേഹത്തിന്റെ ചില വാക്കുകൾ നാം ഉദ്ധരിക്കുന്നത് ശ്രദ്ധിക്കുക.) ചുരുക്കിപറഞ്ഞാൽ, ഈ സംഭവത്തിന്റെ യഥാർത്ഥ സ്വഭാവത്തെപ്പറ്റി ഉറച്ച ഒരു തീരുമാനമെടുക്കുന്നതിനെക്കാൾ സുരക്ഷിതമായിട്ടുള്ളത് സയ്യിദ് ക്വുത്ബിന്റെ നയമാണെന്നും, ഒരു തീരുമാനം സ്വീകരിക്കുന്നപക്ഷം ഒന്നാമത്തെ വ്യാഖ്യാനം സ്വീകരിക്കുകയാണ് വേണ്ടതെന്നുമാണ് നമുക്കിവിടെ പറയുവാനുള്ളത്. الله اعلم.

وَلَقَدْ فَتَنَّا سُلَيْمَـٰنَ وَأَلْقَيْنَا عَلَىٰ كُرْسِيِّهِۦ جَسَدًا ثُمَّ أَنَابَ ﴿٣٤﴾

《34》 സുലൈമാനെ നാം പരീക്ഷണം നടത്തുകയുണ്ടായി. അദ്ദേഹത്തിന്റെ പീഠത്തിന്മേല്‍ [സിംഹാസനത്തില്‍] നാം ഒരു ശരീരത്തെ ഇടുകയും ചെയ്തു. പിന്നീടദ്ദേഹം (അല്ലാഹുവിങ്കലേക്ക് മടങ്ങി) വിനയപ്പെട്ടു.

قَالَ رَبِّ ٱغْفِرْ لِى وَهَبْ لِى مُلْكًا لَّا يَنۢبَغِى لِأَحَدٍ مِّنۢ بَعْدِىٓ ۖ إِنَّكَ أَنتَ ٱلْوَهَّابُ ﴿٣٥﴾

《35》 അദ്ദേഹം പറഞ്ഞു: രക്ഷിതാവേ, എനിക്ക് പൊറുത്തുതരേണമേ! എന്റെ ശേഷം ഒരാള്‍ക്കും യോജിക്കാത്ത (അഥവാ സൗകര്യപ്പെടാത്ത) ഒരു രാജത്വം നീ എനിക്ക് പ്രദാനം ചെയ്യുകയും വേണമേ! നിശ്ചയമായും നീയത്രെ മഹാദാനശീലനായുള്ളവന്‍.

فَسَخَّرْنَا لَهُ ٱلرِّيحَ تَجْرِى بِأَمْرِهِۦ رُخَآءً حَيْثُ أَصَابَ ﴿٣٦﴾

《36》 അപ്പോള്‍, അദ്ദേഹത്തിന് നാം കാറ്റിനെ കീഴ്പെടുത്തിക്കൊടുത്തു; അത് അദ്ദേഹത്തിന്റെ കല്‍പന പ്രകാരം അദ്ദേഹം ഉന്നംവെച്ചിടത്തേക്ക് സൗകര്യമായ നിലയില്‍ (നിഷ്പ്രയാസം) സഞ്ചരിക്കുമായിരുന്നു.

---

《34》 وَلَقَدْ فَتَنَّا നാം പരീക്ഷണം നടത്തുകയുണ്ടായി سُلَيْمَانَ സുലൈമാനെ وَأَلْقَيْنَا നാം ഇടുകയും ചെയ്തു عَلَىٰ كُرْسِيِّهِ അദ്ദേഹത്തിന്റെ പീഠ (സിംഹാസന)ത്തിന്മേല്‍ جَسَدًا ഒരു ശരീരം, തടി, ജഡം ثُمَّ പിന്നീട് أَنَابَ അദ്ദേഹം വിനയപ്പെട്ടു (മനസ്സ്) മടങ്ങി 《35》 قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ اغْفِرْ لِي എനിക്ക് പൊറുത്തുതരേണമേ وَهَبْ لِي എനിക്ക് പ്രദാനം ചെയ്യുകയും വേണമേ مُلْكًا ഒരു രാജത്വം لا يَنْبَغِي സൗകര്യപ്പെടാത്ത, യോജിക്കാത്ത, തരപ്പെടാത്ത, വേഗം ലഭിക്കാത്ത لِأَحَدٍ ഒരാള്‍ക്കും مِنْ بَعْدِي എന്റെ ശേഷം إِنَّكَ أَنْتَ നിശ്ചയമായും നീയത്രെ الْوَهَّابُ മഹാദാനശീലന്‍, വളരെ പ്രദാനം ചെയ്യുന്നവന്‍. 《36》 فَسَخَّرْنَا അപ്പോള്‍ നാം കീഴ്പെടുത്തി لَهُ അദ്ദേഹത്തിന് الرِّيحَ കാറ്റിനെ تَجْرِي സഞ്ചരിക്കുന്ന, അത് സഞ്ചരിക്കും بِأَمْرِهِ അദ്ദേഹത്തിന്റെ കല്‍പനപ്രകാരം رُخَاءً മാര്‍ദ്ദവമായ നിലയില്‍, സൗമ്യമായി حَيْثُ أَصَابَ അദ്ദേഹം ഉന്നം (ലക്ഷ്യം) വെച്ചിടത്ത്.

وَٱلشَّيَـٰطِينَ كُلَّ بَنَّآءٍ وَغَوَّاصٍ ﴿٣٧﴾

**﴾37﴿ എല്ലാ (വിധ) കെട്ടിട നിർമാണക്കാരും, (സമുദ്രത്തിൽ) മുങ്ങൽക്കാരുമായ പിശാചുക്കളെയും (കീഴ്പെടുത്തിക്കൊടുത്തു).**

وَءَاخَرِينَ مُقَرَّنِينَ فِى ٱلْأَصْفَادِ ﴿٣٨﴾

**﴾38﴿ വിലങ്ങ് (ചങ്ങല)കളിൽ കൂട്ടി ബന്ധിക്കപ്പെട്ടിരുന്ന മറ്റു ചിലരെയും (കീഴ്പെടുത്തിക്കൊടുത്തു)**

---

**﴾37﴿** وَالشَّيَاطِينَ പിശാചുക്കളെയും كُلَّ بَنَّاءٍ (അതായത്) കെട്ടിട നിർമാണക്കാരായവരെയെല്ലാം وَغَوَّاصٍ മുങ്ങൽക്കാരുമായി **﴾38﴿** وَآخَرِينَ വേറെ ചിലരെയും مُقَرَّنِينَ ബന്ധിക്കപ്പെട്ട, കൂട്ടിയിണക്കപ്പെട്ടവരായ فِي الْأَصْفَادِ വിലങ്ങുകളിൽ

---

ദാവൂദ് നബി (അ) ഒരു പരീക്ഷണത്തിന് വിധേയനായ സംഭവം മുമ്പ് പറഞ്ഞുവല്ലോ. അതുപോലെ, സുലൈമാൻ നബി (അ) ഒരു പരീക്ഷണത്തിന് വിധേയനായ കഥയാണ് ഈ വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. ആ പരീക്ഷണത്തെത്തുടർന്ന് അദ്ദേഹം പാപമോചനത്തിന് വേണ്ടിയും, ചില പ്രത്യേകാനുഗ്രഹങ്ങൾക്ക് വേണ്ടിയും പ്രാർത്ഥിച്ചുവെന്നും, അങ്ങിനെ മറ്റാർക്കും സിദ്ധിക്കാത്ത ചില പ്രത്യേകാനുഗ്രഹങ്ങൾ അല്ലാഹു അദ്ദേഹത്തിന് നൽകിയെന്നും പ്രസ്താവിക്കുന്നു. പരീക്ഷണത്തിന്റെ സ്വഭാവത്തെക്കുറിച്ച് ഇവിടെയും വിശദമായി വിസ്തരിക്കുന്നില്ല. وَأَلْقَيْنَا عَلَىٰ كُرْسِيِّهِ جَسَدًا (അദ്ദേഹത്തിന്റെ സിംഹാസനപീഠത്തിന്മേൽ നാം ഒരു ശരീരത്തെ ഇടുകയും ചെയ്തു) എന്നുമാത്രമേ അല്ലാഹു പറഞ്ഞിട്ടുള്ളൂ. ജീവനില്ലാത്ത ശരീരം – അഥവാ ജഡം – എന്നത്രെ جَسَدًا എന്ന വാക്കിന്റെ അർത്ഥം. ഈ ശരീരം കൊണ്ട് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് നിർണയിക്കത്തക്ക തെളിവുകളൊന്നും ഇല്ലതാനും. പക്ഷേ, ഈ സംഭവം മൂലം സുലൈമാൻ നബി (അ)ന്റെ ഭരണത്തിന് ഹാനികരമായ എന്തോ ഒരു ദോഷം ബാധിക്കുവാൻ ഇടവന്നിട്ടുണ്ടെന്നും, അതിനെത്തുടർന്ന് അദ്ദേഹം അല്ലാഹുവിങ്കലേക്ക് വിനയപ്പെട്ടുകൊണ്ട് പ്രാർത്ഥിച്ചുവെന്നും, അതിന്റെ ഫലമായി അദ്ദേഹത്തിന് അവൻ അസാധാരണമായ ചില അനുഗ്രഹങ്ങൾ നൽകി അനുഗ്രഹിച്ചുവെന്നും ഈ വചനങ്ങളിൽനിന്ന് മനസ്സിലാകുന്നു.

ദാവൂദ് നബി (അ)നെപറ്റി പ്രചരിക്കപ്പെട്ട കഥകളെക്കാൾ ഗുരുതരമായ കെട്ടുകഥകൾ പലതും ഇവിടെ സുലൈമാൻ നബി (അ)നെക്കുറിച്ചും പ്രചരിക്കപ്പെട്ടിട്ടുണ്ട്. ഇമാം ഇബ്നുകഥീർ (റ) പറഞ്ഞതുപോലെ സാധാരണക്കാരായ ആളുകളെ സംബന്ധിച്ചപോലെ ന്യായീകരിക്കുവാൻ പാടില്ലാത്ത – ആ കഥകൾ ഉദ്ധരിച്ച് നാം സമയം പാഴാക്കേണ്ടതില്ല. മറ്റു ചില തൽപരവ്യാഖ്യാതാക്കൾ ചെയ്തുകാണുന്നപോലെ, ആ കഥകൾക്ക് പൊടിപ്പും തൊങ്ങലുംവെച്ച് വിശദീകരിക്കുകയും. എന്നിട്ടവയെല്ലാം പൊതുവിൽ ഖുർആൻ വ്യാഖ്യാതാക്കളുടെ മേൽ വെച്ചുകെട്ടി അവരെ ഖണ്ഡിക്കുകയും, അതിന്റെ വെളിച്ചത്തിലൂടെ സ്വന്തം അഭിപ്രായങ്ങൾക്ക് മാർഗം തെളിയിക്കുകയും ചെയ്യുവാനും നാം മുതിരുന്നില്ല. സുലൈമാൻ നബി (അ)ന്റെ സിംഹാസനത്തിന്മേൽ

ഇടപ്പെട്ട ശരീരം കൊണ്ടുദ്ദേശ്യം എന്താണെന്നതിനെപറ്റി പലരും പലവിധത്തിൽ അഭിപ്രായപെട്ടിട്ടുണ്ടെങ്കിലും അവയിൽ ഇമാം റാസി (റ), അല്ലാമാ ഹക്കാനീ (റ) മുതലായവരുടെ അഭിപ്രായം ഒരുപക്ഷേ ശരിയായിരിക്കുവാൻ ഇടയുണ്ട്. ശക്തിയായ രോഗമോ മറ്റോ ബാധിച്ച് അവശനായി കിടക്കുന്ന ആളെപറ്റി جِسْم بلاَرُوح (ജീവനില്ലാത്ത ശരീരം) എന്ന് അറബികൾ പറയാറുണ്ട്. അതുകൊണ്ട് ഭരണകാര്യങ്ങൾ വേണ്ടതുപോലെ നിർവ്വഹിക്കുവാൻ കഴിയാതെ സുലൈമാൻ നബി (അ) സിംഹാസനത്തിൽ – അഥവാ രാജകീയ പീഠത്തിൽ– കഴിഞ്ഞുകൂടേണ്ടിവന്നതായിരിക്കാം ഇവിടെ ഉദ്ദേശ്യം എന്നാണ് ആ അഭിപ്രായം. സുലൈമാൻ നബി (അ)ന് ജനിച്ച ഒരു കുട്ടിയെ അദ്ദേഹം അദ്ദേഹത്തിന്റെ നിലപാടിന് യോജിക്കാത്ത വിധം സ്നേഹിക്കുകയും, അതിനെപ്പറ്റി അതിയായ ജാഗ്രത കാണിച്ചുകൊണ്ടിരിക്കുകയും ചെയ്തുവെന്നും, ആ കുട്ടി പെട്ടെന്ന് ഒരിക്കൽ സിംഹാസനത്തിന്മേൽ മരിച്ചുകിടക്കുന്നതായി കണ്ടുവെന്നും, അതാണിവിടെ പരീക്ഷണം കൊണ്ട് ഉദ്ദേശ്യമെന്നും അല്ലാമാ ഫരീദുവജ്ദീ (റ) പ്രസ്താവിച്ചു കാണുന്നു. വാസ്തവം അല്ലാഹുവിനറിയാം ഏതായാലും, ആ പരീക്ഷണത്തിന് ശേഷം അദ്ദേഹത്തിന്റെ ഭരണം കൂടുതൽ പ്രബലപ്പെടുകയും, മറ്റാർക്കും ലഭിക്കാത്ത അനുഗ്രഹങ്ങളാൽ അനുഗൃഹീതമാകുകയും ചെയ്തു.

ഈ പരീക്ഷണസംഭവത്തെയും, ഇതിനുമുമ്പ് പ്രസ്താവിക്കപ്പെട്ട കുതിരപട്ടാള പ്രദർശനത്തെയും ചൂണ്ടിക്കാട്ടിക്കൊണ്ട് സയ്യിദ് ഖുതുബ് പ്രസ്താവിച്ചിട്ടുള്ള ചില വാക്യങ്ങൾ ഇവിടെ ശ്രദ്ധേയമാകുന്നു. അവയെ ഇങ്ങിനെ സംഗ്രഹിക്കാം: മേത്തരങ്ങളായ കാല് പൊക്കിനിൽക്കുന്ന കുതിരകളെ (جِسْم بلاَرُوح)യും, സുലൈമാൻ നബി (അ)ന്റെ സിംഹാസനപീഠത്തിന്മേൽ ഇടപ്പെട്ട ശരീരത്തെയും സംബന്ധിച്ചുള്ള സൂചനകളെ വിവരിക്കുന്ന പല വ്യാഖ്യാനങ്ങളും, നിവേദനങ്ങളും ഉള്ളതിൽ ഒന്നുപോലും എന്റെ മനസ്സിന് ആശ്വാസം നൽകുന്നതായിട്ടില്ല. അവ ഒന്നുകിൽ അസ്വീകാര്യമായ ഇസ്റാഈൽ വാർത്തകളോ, അല്ലെങ്കിൽ പിൻബലമില്ലാത്ത വ്യാഖ്യാനങ്ങളോ ആയിരിക്കാം. ഈ രണ്ട് സംഭവത്തിന്റെയും പ്രകൃതിസ്വഭാവം മനസ്സിലാക്കി സമാധാനമടയുവാൻ എനിക്ക് കഴിയുന്നില്ല. ആകയാൽ അതൊന്നും ഞാനിവിടെ ഉദ്ധരിക്കുന്നുമില്ല. രണ്ടിനും ഒരു രൂപം നൽകുവാൻ സഹായിക്കുന്ന പ്രബലമായ ഒരു പ്രമാണവും എനിക്ക് കിട്ടിയിട്ടില്ല. ഒരു ഹദീഥ് മാത്രമുണ്ട്: അതാകട്ടെ, സ്വതവേ നോക്കുമ്പോൾ പ്രബലമായതുതന്നെയാണെങ്കിലും, ഈ സംഭവങ്ങളുമായി അതിന് കാര്യമായൊരു ബന്ധവുമില്ല. നബി ﷺ പ്രസ്താവിച്ചതായി ബുഖാരി (റ) ഉദ്ധരിച്ച ഒരു ഹദീഥാണത്. ഒരു രാത്രിയിൽ തന്റെ പല ഭാര്യമാരുടെ അടുക്കൽ താൻ ചെല്ലുമെന്നും, അങ്ങിനെ അവരെല്ലാം അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യത്തക്ക ഓരോ കുതിരപ്പടയാളിയായ മകനെ പ്രസവിക്കുമെന്നും സുലൈമാൻ നബി (അ) പറയുകയുണ്ടായി. പക്ഷേ, അദ്ദേഹം إِنْ شَاء الله (അല്ലാഹു ഉദ്ദേശിച്ചെങ്കിൽ) എന്ന് പറയുകയുണ്ടായില്ല. എന്നാൽ, ഒരു ഭാര്യയൊഴിച്ച് മറ്റാരും പ്രസവിച്ചില്ല. പ്രസവിച്ച കുട്ടിയാകട്ടെ, ഒരു അപൂർണ ശിശുവുമായിരുന്നു. إِنْ شَاء الله എന്ന് അദ്ദേഹം പറഞ്ഞിരുന്നുവെങ്കിൽ എല്ലാവരിൽനിന്നും ഓരോ കുതുരപ്പടയാളി ഉണ്ടാകുമായിരുന്നു. ഇതാണ് ഹദീഥിലെ ആശയം. ഈ ആയത്തുകളിൽ സൂചിപ്പിച്ച പരീക്ഷണം ഇതായിരിക്കുകയും, സിംഹാസനത്തിന്റെമേൽ ഇടപ്പെട്ട ശരീരമെന്ന് പറഞ്ഞത് ഈ അപൂർണ ശിശു ആയിരിക്കുകയും ചെയ്തേക്കാം. അങ്ങിനെ ആയിരിക്കാൻ സാധ്യതയുണ്ടെന്ന് മാത്രം. *(*)*

***(*) ഏറെക്കുറെ വ്യത്യസ്തമായ വാക്കുകളിലായി ഇമാം ബുഖാരി (റ) ആവർത്തിച്ചു രിവായത്ത് ചെയ്തിട്ടുള്ളതും, ഇമാം മുസ്‌ലിം (റ) അടക്കം മറ്റുപ***

കുതിരകളെ വാളുകൊണ്ട് വെട്ടി അറുത്തുവെന്നും അതല്ല കൈകൊണ്ട് തൊട്ടുതടവിയെന്നുമുള്ള രിവായത്തുകളെ ചൂണ്ടിക്കാട്ടിക്കൊണ്ട് സയ്യിദ് ക്വുത്തുബ് തുടരുന്നു: രണ്ട് രിവായത്തുകൾക്കും തെളിവില്ല; ഏതെങ്കിലും ഒന്നു തീരുമാനിക്കുവാൻ പ്രയാസമാണ്. അതുകൊണ്ട് രണ്ട് സംഭവത്തെക്കുറിച്ചും ഓന്നും സ്ഥാപിച്ച് പറയുവാൻ സാധ്യമല്ല. ഇവിടെ പറയുവാനുള്ളത് ഇതുമാത്രമാണ്: അല്ലാഹുവിന്റെ പ്രവാചകന്മാരെ നേർക്ക് നയിക്കുന്നതിനും, അവർക്ക് മാർഗദർശനം നൽകാറുള്ളതുപോലെ, സുലൈമാൻ നബി (അ) ന്റെ ഭരണധികാരത്തെയും, രാജ്യപദവിയെയും സംബന്ധിക്കുന്ന എന്തോ വിഷയത്തിൽ അദ്ദേഹത്തിന് ചില പരീക്ഷണങ്ങൾ നേരിട്ടു. സുലൈമാൻ നബി (അ) റബ്ബിലേക്ക് വിനയപ്പെടുകയും, അവനിൽ അർപ്പിച്ചുകൊണ്ട് പാപമോചനത്തിന് നന്മക്കുംവേണ്ടി പ്രാർത്ഥിക്കുകയും ചെയ്തു. (فی ظلال القرآن ص ٩٩ ج ٢٣)

പരീക്ഷണസംഭവത്തെത്തുടർന്ന് സുലൈമാൻ നബി (അ) പാപമോചനം തേടിയതിനെ കഥാകാരന്മാർ ചൂഷണം ചെയ്യാറുണ്ട്. കഥകളിൽ അദ്ദേഹത്തിന്റെ പേരിൽ ചുമത്തപ്പെട്ട പാപങ്ങൾ അദ്ദേഹം ചെയ്തുവെന്നതിന് തെളിവായി അവർ ഈ സംഗതി ഉദ്ധരിക്കുന്നത് കാണാം. കഥകൾ മിക്കവാറും വേദക്കാരിൽനിന്ന് പകർന്നതും, തത്വദീക്ഷയില്ലാത്തവർ പ്രചരിപ്പിച്ചതുമാണല്ലോ. വേദക്കാരാണെങ്കിൽ, പാപവും, നീചവൃത്തിയും ചെയ്യുന്ന കാര്യത്തിൽ, പ്രവാചകന്മാരും, അല്ലാത്തവരും അവരുടെ ദൃഷ്ടിയിൽ ഒരുപോലെയാണ്. (ഹിന്ദുമതക്കാരുടെ സ്ഥിതിയും ഇതുപോലെത്തന്നെ) അതേസമയത്ത്, വേദക്കാരിൽ ഒരു വിഭാഗക്കാർ സുലൈമാൻ നബി (അ)നെ പ്രവാചകനായി ഗണിക്കുന്നുമില്ല. കഥാകാരൻമാരാകട്ടെ, അവർക്ക് സത്യതയുടെയോ സംഭവ്യതയുടെയോ പ്രശ്നമില്ല. കേട്ടാൽ അതിശയോക്തിയും, കൗതുകവും ഉണ്ടോ എന്നേ അവർക്ക് ആലോചിക്കേണ്ടതുള്ളൂ. വേദക്കാരിൽനിന്ന് കേട്ടതെല്ലാം ശരിയായിരിക്കുമെന്ന് തെറ്റിദ്ധരിക്കുന്നവരുമുണ്ട്.

മഹാന്മാരായ ആളുകളെപറ്റി പ്രത്യേകിച്ചും – അവർ പാപമോചനം തേടിയെന്നോ, അല്ലാഹു അവർക്ക് പൊറുത്തുകൊടുത്തുവെന്നോ പറഞ്ഞുകാണുമ്പോഴേക്കും വാസ്തവത്തിൽ അവർ വമ്പിച്ച തെറ്റുകുറ്റങ്ങൾ ചെയ്തിരിക്കുമെന്ന് വിശ്വസിക്കുവാൻ പാടില്ലാത്തതാണ്. വ്യക്തികളുടെ നിലപാടും സ്ഥിതിഗതികളും കണക്കി

◀◀ *ലരും രേഖപ്പെടുത്തിയിട്ടുള്ളതുമാണ് ഈ ഹദീഥ്. ഏത് സാഹചര്യത്തിലായാലും, ഏത് അനിഷ്ടഫലങ്ങളുളവായാലും ശരി, ഏകഭാര്യത്വവ്രതം കൈവിടാതിരിക്കുകയും, അതിനെതിരായിക്കാണുന്ന പ്രമാണങ്ങളെയും, ന്യായങ്ങളെയുമെല്ലാം പഴഞ്ചനാക്കിത്തള്ളുകയും ചെയ്യുന്ന അനിസ്ലാമിക സംസ്കാരത്തിന്റെ സ്വാധീനത്തിന് വഴങ്ങുന്ന ചില ആളുകൾ ഈ ഹദീഥിനെ പുച്ഛഭാവത്തിൽ വീക്ഷിക്കുന്നത് കാണാം. മുൻകാലത്തെ നടപടിക്രമങ്ങളും, പിൽക്കാലത്തെ നടപടിക്രമങ്ങളും ഒരേ മാനദണ്ഡം കൊണ്ട് അളക്കുകയും, പ്രവാചകന്മാരുടെ പ്രത്യേക പദവികളും, പരിതഃസ്ഥിതികളും ഗൗനിക്കാതിരിക്കുകയും ചെയ്യുന്നതിന്റെ ഫലമാണ് വാസ്തവത്തിൽ ഈ മനോഗതി അവരിലുണ്ടാക്കുന്നത്. മുൻകാല ചരിത്രങ്ങളും, ബൈബ്ളിന്റെ പല പ്രസ്താവനകളും പരിശോധിക്കുന്നവർക്ക് ഇത് മനസ്സിലാക്കുവാൻ പ്രയാസമില്ല. ധാർമിക നിയമങ്ങളുടെയും, ലൈംഗിക അതിരുവരമ്പുകളുടെയും അതിർത്തിലംഘനം എവിടെ കൂടുതൽ നടമാടുന്നുവോ അവിടെ ഏകഭാര്യാവ്രതത്തിന്റെ ആധുനിക സ്വരവും കൂടുതൽ പ്രചാരത്തിലുണ്ടെന്നുള്ളതാണ് വലിയ അത്ഭുതം.*

ലെടുത്തുകൊണ്ടായിരിക്കും പാപങ്ങളുടെ ഗൗരവം കണക്കാക്കുന്നത് സാധാരണക്കാരായ ആളുകളെ അപേക്ഷിച്ചും, അവരുടെ ദൃഷ്ടിയിലും കേവലം അനുവദനീയമായ ഒരു കാര്യം, മഹാനായ ഒരാളെ അപേക്ഷിച്ചും അയാളുടെ ദൃഷ്ടിയിലും ഒരു മഹാ പാപമെന്നപോലെ ഗണിക്കപ്പെട്ടേക്കാം. നമ്മുടെ പരിചയത്തിൽ തന്നെ ഇതിന് ഉദാഹരണങ്ങൾ കാണാം. ഖുർആനിൽനിന്നും ഹദീഥിൽനിന്നും ഈ വസ്തുത മനസ്സിലാക്കാവുന്നതുമാണ്. സുലൈമാൻ നബി (അ) പാപം ചെയ്തതുകൊണ്ടാണ് പാപമോചനം തേടേണ്ടിവന്നതെന്ന് വാദിക്കുന്നവർക്ക് മറുപടിയായിക്കൊണ്ട് ഇമാംറാസി (റ) പറയുകയാണ്:'ഏറ്റവും നല്ലതും കൂടുതൽ വേണ്ടപ്പെട്ടതുമായ കാര്യങ്ങൾ വിട്ടുകളയുന്നതിൽനിന്ന് മനുഷ്യൻ പരിശുദ്ധനായെന്നുവരികയില്ല. അന്നേരം അവൻ പാപമോചനം തേടുന്നതും ആവശ്യമായിത്തീരുന്നു'. حسنات الابرار سيآت المقربين (സജ്ജനങ്ങളായുള്ളവരുടെനന്മകൾസാമീപ്യം സിദ്ധിച്ചവരുടെ തിന്മകളായിരിക്കും)എന്നുണ്ടല്ലോ ***(*)*** മാത്രമല്ല, സ്വന്തം നിലയെ തരംതാഴ്ത്തിക്കാട്ടുകയും, വിനയവും താഴ്മയും പ്രകടമാക്കുകയും ചെയ്യുന്നവരായിരിക്കും അവർ (സാമീപ്യം സിദ്ധിച്ചവർ). ഇതനുസരിച്ചാണ് ഞാൻ ദിനംപ്രതി എഴുപത് പ്രാവശ്യം അല്ലാഹുവിനോട് പാപമോചനം തേടുന്നു ***(**)*** എന്ന് നബിﷺ അരുളിച്ചെയ്തിരിക്കുന്നത്'.(الرازى)

സുലൈമാൻ നബി (അ)നുണ്ടായ പരീക്ഷണം എങ്ങിനെയുള്ളതായിരുന്നാലും ശരി, അതദ്ദേഹത്തിന്റെ ഭരണത്തെ ഏതോ തരത്തിൽ ബാധിച്ചിരുന്നുവെന്ന് തീർച്ചയാണ്. അദ്ദേഹത്തിന്റെ പക്കൽനിന്ന് വന്നുപോയ വീഴ്ചയിൽ അദ്ദേഹം പശ്ചാത്തപിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ രാജപദവിയും ഭരണക്രമവും സാധാരണ രാജാക്കളുടേതുപോലെയുള്ളതല്ല. അദ്ദേഹം ഒരു നബിയും റസൂലുംകൂടിയാണ്. ആ നിലക്ക് തൗഹീദിന്റെയും സത്യമതത്തിന്റെയും പ്രബോധനത്തിനും, പ്രചാരണത്തിനും ആ രാജ്യത്വത്തെയും അദ്ദേഹത്തിന് ഉപയോഗിക്കേണ്ടതുണ്ട്. അഥവാ അതിന്റെ ലക്ഷ്യംതന്നെ അതായിരിക്കും. അന്നത്തെ ജനസമുദായങ്ങളുടെയും അയൽ രാജ്യങ്ങളുടെയും സ്ഥിതിഗതികളും ചുറ്റുപാടുകളും പരിഗണിക്കുമ്പോൾ വിശേഷിച്ചും പ്രസ്തുതലക്ഷ്യം നിറവേറേണ്ടതിന് തന്റെ ആധിപത്യം കൂടുതൽ പ്രബലവും അനുഗ്രഹീതവും ആകേണ്ടതുണ്ട്. അതിനാൽ പാപമോചനം തേടുന്നതോടൊപ്പം തന്നെ, തന്റെ രാജ്യത്തിന്റെ നന്മക്കുവേണ്ടിയും അദ്ദേഹം തേടുകയായി. ആ ആധിപത്യം സാധാരണപോലെയുള്ള ഭൗതിക ശക്തികളാൽ മാത്രം സജ്ജീകൃതമായാൽ പോരാ – സാധാരണ രാഷ്ട്രങ്ങൾക്കില്ലാത്ത ചില ദൈവിക സവിശേഷതകളാൽ സുദൃഢമാക്കപ്പെട്ടതുകൂടിയായിരിക്കണം – എന്ന് അദ്ദേഹം ആശിക്കുകയും ചെയ്തു. അദ്ദേഹം

---

***(*) സാധാരണ നിലക്ക് സജ്ജനങ്ങളായി ഗണിക്കപ്പെടുന്ന ആളുകൾ നന്മയായി ഗണിച്ചുവരാറുള്ള ചില കാര്യങ്ങൾപോലും, അവരെക്കാൾ അല്ലാഹുമായി അടുപ്പമുള്ള മഹാന്മാരെ സംബന്ധിച്ചിടത്തോളം തിന്മകളായി ഗണിക്കപ്പെട്ടേക്കാം എന്നാണ് ഈ ആപ്തവാക്യത്തിന്റെ സാരം.***

***(**) വളരെ പ്രസിദ്ധമായ ഒരു നബിവചനമാണിത്. പല രിവായത്തുകളിലുമായി രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ഈ വചനത്തിലെ ആശയം ഇതാണ്: പാപരഹിതനായ ഞാൻപോലും ദിനംപ്രതി എഴുപതും അതിലധികവും പ്രാവശ്യം അല്ലാഹുവിനോട് പാപമോചനം തേടിക്കൊണ്ടിരിക്കുന്നു. അതുകൊണ്ട് നിങ്ങൾ അവനോട് എപ്പോഴും പാപമോചനം തേടി പശ്ചാത്തപിച്ചുകൊണ്ടിരിക്കണം.***

പ്രാർത്ഥിച്ചു: رَبِّ اغْفِرْ لِي وَهَبْ لِي مُلْكًا الخ (റബ്ബേ, എനിക്ക് പൊറുത്തു തരേണമേ! എന്റെ ശേഷം ഒരാൾക്കും സൗകര്യപ്പെടാത്ത ഒരു രാജാധിപത്യം എനിക്ക് പ്രദാനം ചെയ്യുകയും വേണമേ!) ഈ പ്രാർത്ഥനയുടെ ലക്ഷ്യം വമ്പിച്ച ഒരു ഭൗതിക രാഷ്ട്രമല്ല, അനുഗ്രഹീതമായ ഒരു ദൈവികഭരണമാണെന്ന് പറയേണ്ടതില്ല. രാജത്വവും പ്രവാചകത്വവും സമ്മേളിച്ച ഒരു പ്രബല രാഷ്ട്രമോ, രാജകുടുംബമോ വേറെ ഉള്ളതായി ക്വുർആൻ മുഖേന അറിയപ്പെട്ടിട്ടുമില്ല.

സുലൈമാൻ നബി (അ) യുടെ പ്രാർത്ഥനയുടെ സാരം തന്റെ ശേഷം മറ്റാർക്കും ലഭിക്കാത്ത തരത്തിലുള്ള ഒരു രാഷ്ട്രം വേണമെന്നല്ല– മറ്റാർക്കും പിടിച്ചടക്കുവാൻ സാധ്യമാകാത്തവണ്ണം അത് പ്രബലമായിരിക്കണം എന്നാണ് ചിലർ ധരിച്ചുവരുന്നത്. ഇത് ശരിയല്ല. ക്വുർആനും നബിവചനവും ഈ ധാരണ തെറ്റാണെന്ന് കാണിക്കുന്നു. ഈ പ്രാർത്ഥന സ്വീകരിച്ചതിനെപറ്റി അടുത്ത ആയത്തിൽ അല്ലാഹു പറഞ്ഞ വാചകം നോക്കുക: 'അപ്പോൾ അദ്ദേഹത്തിന് നാം തന്റെ കൽപനപ്രകാരം സഞ്ചരിക്കുന്ന കാറ്റിനെയും കെട്ടിടനിർമാണവും മുങ്ങലും നടത്തുന്ന പിശാചുക്കളെയും കീഴ്പ്പെടുത്തിക്കൊടുത്തു (فَسَخَّرْنَا لَهُ الرِّيحَ) എന്നാണല്ലോ'. ഈ രണ്ട് കാര്യവും മറ്റാർക്കും സിദ്ധിക്കാത്തതാണെന്നും, സുലൈമാൻ നബി (അ)ക്ക് മാത്രം – ഈ പ്രാർത്ഥനയെ തുടർന്ന് – സിദ്ധിച്ചതാണെന്നും വ്യക്തമാണ്. കൂടാതെ എന്റെ ശേഷം ഒരാൾക്കും (لِأَحَدٍ مِّنْ بَعْدِي) എന്നാണ് അദ്ദേഹം പറഞ്ഞ വാക്ക്. അദ്ദേഹത്തിന്റെ ശേഷം ഇങ്ങിനെയുള്ള പ്രത്യേകതകൾ മറ്റാർക്കും ലഭിച്ചിട്ടില്ല എന്നല്ലാതെ, അദ്ദേഹത്തിന്റെ രാഷ്ട്രം അദ്ദേഹത്തിന് ശേഷം ഇന്നേവരെ ആർക്കും പിടിച്ചടക്കുവാൻ സാധിച്ചിട്ടില്ല എന്ന് ആരെങ്കിലും പറയുവാൻ ധൈര്യപ്പെടുമോ? അദ്ദേഹത്തിന്റെ കാലശേഷം ഏറെ താമസിയാതെത്തന്നെ ആ രാഷ്ട്രം ദുർബലമാക്കുകയും, അന്യാധീനപ്പെടുകയും ഉണ്ടായത് ഒരു ചരിത്ര സത്യമാണ്. മറ്റാർക്കും ലഭിക്കാത്ത വിധത്തിലുള്ള ഒരു പ്രത്യേക സ്ഥാനം എന്റെ രാഷ്ട്രത്തിന് വേണമെന്ന് അദ്ദേഹം ആഗ്രഹിച്ചത് ഒരു ധിക്കാരമോ അസൂയയോ ആയി വല്ലവരും കരുതുന്നുണ്ടെങ്കിൽ അതിന് സുലൈമാൻ നബി (അ)നെ പ്രേരിപ്പിച്ച– മുകളിൽ ചൂണ്ടിക്കാട്ടിയ– പരിതസ്ഥിതികൾ വിലയിരുത്താത്തത് കൊണ്ടോ, ഭൗതിക വീക്ഷണത്തിൽകൂടി മാത്രം ആ പ്രാർത്ഥന വിലയിരുത്തിയതുകൊണ്ടോ ആയിരിക്കും അത്.

തന്റെ ശേഷം മറ്റാർക്കും പിടിച്ചടക്കുവാൻ സാധ്യമാകാത്ത രാഷ്ട്രമാണ് സുലൈമാൻ നബി (അ) ചോദിച്ചതെന്ന വ്യാഖ്യാനം ശരിയല്ലെന്ന് – മേൽ കണ്ടതുപോലുള്ള കാരണങ്ങൾ സഹിതം– പ്രധാനപ്പെട്ട പല വ്യാഖ്യാതാക്കളും പ്രത്യേകം ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഇമാം അബ്നുകഥീർ (റ) പറയുന്നു: തന്റെ സിംഹാസനപീഠത്തിൽ ഇടപ്പെട്ട ആ ശരീരത്തിന്റെ സംഭവത്തിൽനിന്ന് ഉളവായതുപോലെ എനിമേലിൽ ഒരാൾക്കും പിടിച്ചുപറ്റുവാൻ ഇടയാകാത്തത് എന്നാണ് ഈ പ്രാർത്ഥനയുടെ സാരം. തന്റെശേഷം ആർക്കും ലഭിക്കുവാൻ വഴിയില്ലാത്തത് എന്നല്ല അതിന്റെ ഉദ്ദേശ്യം എന്നാണ് ചിലർ പറയുന്നത്. വാസ്തവത്തിൽ, തന്റെശേഷം യാതൊരാൾക്കും തന്റേതുപോലെ ഉണ്ടാവാത്ത വിധത്തിലുള്ള ഒരു രാജത്വമാണ് അദ്ദേഹം ചോദിച്ചതെന്നുള്ളത് ശരി. ആയത്തിലെ വാചകഘടന അറിയിക്കുന്നതും അതാണ്. പല മാർഗങ്ങളിൽകൂടി പ്രബലമായ ഹദീഥുകൾ ഈ വിഷയത്തിൽ വന്നിട്ടുണ്ട് (ابن كثير) തുടർന്നുകൊണ്ട് ഇതിന് തെളിവായ പല ഹദീഥുകളും അദ്ദേഹം ഉദ്ധരിച്ചിരിക്കുന്നത് കാണാം. അവയിൽ ഒന്നാമത്തേത്, ഇമാംബുഖാരി (റ) മുതലായ പലരും രേഖപ്പെടുത്തിയിട്ടുള്ള ഒരു ഹദീഥാകു

ന്നു. ഒരു രാത്രി ഒരു ഭൂതത്താൻ നബി (സ)യുടെ മേൽ കുതറിച്ചാടുവാൻ ഉദ്ദേശിച്ചുവെന്നും, ജനങ്ങൾ കാണുമാറ് അവനെ തൂണിൽ പിടിച്ചുകെട്ടുവാൻ തിരുമേനി കരുതിയെന്നും, പക്ഷേ സഹോദരനായ സുലൈമാൻ നബി (അ)ന്റെ ഈ പ്രാർത്ഥന ഓർത്ത് അവനെ വിട്ടയച്ചുവെന്നുമാണ് ഹദീഥിന്റെ ചുരുക്കം. അപ്പോൾ ജിന്നുകളെയും പിശാചുക്കളെയും മറ്റും കീഴ്പ്പെടുത്തിക്കൊടുക്കപ്പെട്ട പ്രത്യേകതയായിരുന്നു സുലൈമാൻ നബി (അ)ന്റെ പ്രാർത്ഥനാഫലമായി ലഭിച്ചിരുന്നതെന്ന് ഇതിൽനിന്ന് മനസ്സിലാക്കാമല്ലോ. ഇമാം ബുഖാരി (റ) ഈ ആയത്തിന്റെ വ്യഖ്യാനമായിക്കൊണ്ട് തഫ്സീറിന്റെ വിഭാഗത്തിലും, അല്ലാതെയും ഈ ഹദീഥ് ഉദ്ധരിച്ചിരിക്കുന്നു. ഇതും പ്രത്യേകം ശ്രദ്ധേയമാണ്. ഈ വിഷയമായി കൂടുതൽ വിവരം സൂ: അന്നംലിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ നമുക്ക് കഴിഞ്ഞുപോയിട്ടുള്ളത് ഓർക്കുക, ഈ ഹദീഥിന്റെ പൂർണരൂപവും അവിടെ കാണാം.

മൂസാനബി (അ), ഈസാനബി (അ) മുതലായവർക്ക് ചില പ്രത്യേക അമാനുഷിക ദൃഷ്ടാന്തങ്ങൾ (المعجزات) നൽകപ്പെട്ടിരുന്നതുപോലെ, സുലൈമാൻ നബിക്ക് മാത്രം സിദ്ധിച്ച രണ്ട് അമാനുഷികദൃഷ്ടാന്തങ്ങൾ കൂടിയായിരുന്നു കാറ്റിനെയും, ജിന്നുവർഗത്തെയും അധീനപ്പെടുത്തിക്കൊടുത്തത്. ഇവയെപറ്റിയും, പിശാചുക്കളുടെ പ്രവൃത്തികളെപ്പറ്റിയും സൂ: അൻബിയാഉ്: 81,82-ലും, സൂ: സബഉ് 12, 13-ലും, അവയുടെ വിവരണങ്ങളിലും മറ്റും നാം വായിച്ചുവല്ലോ. അതുകൊണ്ട് ഇവിടെ അത് ആവർത്തിക്കുന്നില്ല. കാറ്റിന്റെ വേഗതയെ ഉദ്ദേശിച്ചുകൊണ്ടാണ് عَاصِفَةً (ശക്തിയായി അടിച്ചുവീശുന്നത്) എന്ന് സൂ: അൻബിയാഇൽ ഈ കാറ്റിനെ വിശേഷിപ്പിച്ചിരിക്കുന്നത്. ഇവിടെ رخاء(സൗമ്യമായത്) എന്ന് വിശേഷിപ്പിച്ചത് അതിന്റെ സൗകര്യപ്രദമായ ശാന്തതയും കുറിക്കുന്നു. ജിന്ന് വർഗത്തിൽപെട്ട ദുഷിച്ച വിഭാഗത്തിനാണ് പിശാചുക്കളെ (الشَّيَاطِين)ന്നു പറയുന്നത്. പിശാചുക്കളുടെ കൂട്ടത്തിൽ അനുസരണമില്ലാത്ത ധിക്കാരശീലന്മാരെക്കുറിച്ചായിരിക്കാം وَآخَرِينَ مُقَرَّنِينَ فِي الْأَصْفَادِ (വിലങ്ങുകളിൽ ബന്ധിക്കപ്പെട്ട മറ്റു ചിലരും) എന്ന് പറഞ്ഞിരിക്കുന്നത്. ആ പിശാചുക്കളെ ബന്ധിച്ചിരുന്ന വിലങ്ങുചങ്ങലകൾ എപ്രകാരമുള്ളതാണെന്ന് നമുക്കറിഞ്ഞുകൂടാ. പിശാചുക്കൾ നമ്മുടെ കാഴ്ചക്കതീതരായതു കൊണ്ട് അവരുടെ പ്രകൃതിയനുസരിച്ച ഏതോ തരം വിലങ്ങുകളായിരിക്കും അവ എന്ന് പറയാനേ നിവൃത്തിയുള്ളൂ. നബിﷺയുടെ അടുക്കൽ പ്രത്യക്ഷപ്പെട്ട ഭൂതത്താനെ പള്ളിയുടെ തൂണിൽ ബന്ധിക്കുവാൻ നബിﷺ കരുതിയതായി നാം ഹദീഥിൽ കണ്ടുവല്ലോ. ചില പരീക്ഷണങ്ങൾക്ക് വിധേയനാവുകയുണ്ടായെങ്കിലും സുലൈമാൻ നബി (അ) അല്ലാഹുവിങ്കൽ എത്രമാത്രം ആദരണീയനാണെന്ന് അടുത്ത വചനങ്ങളിൽനിന്ന് മനസ്സിലാക്കാം. അല്ലാഹു പറയുന്നു:

هَٰذَا عَطَآؤُنَا فَٱمۡنُنۡ أَوۡ أَمۡسِكۡ بِغَيۡرِ حِسَابٖ ﴿٣٩﴾

**﴾39﴿ '(ഹേ, സുലൈമാൻ!) ഇത് നമ്മുടെ ദാനമാണ്. ആകയാൽ, കണക്കുകൂടാതെ ഉപകാരം ചെയ്യുകയോ വെച്ചുകൊള്ളുകയോ ചെയ്തേക്കുക'.**

وَإِنَّ لَهُۥ عِندَنَا لَزُلۡفَىٰ وَحُسۡنَ

**﴾40﴿ നിശ്ചയമായും, അദ്ദേഹത്തിന് നമ്മുടെ പക്കൽ വളരെ**

അടുപ്പവും നല്ല മടക്കസ്ഥാനവും ഉണ്ട്താനും. مَـَٔابٍ ﴿٤٠﴾

فَامۡنُنۡ ﴿39﴾ هَٰذَا ഇത് عَطَاؤُنَا നമ്മുടെ ദാനം (സംഭാവന, കൊടുതി) ആകുന്നു فَامۡنُنۡ അതുകൊണ്ട് ഉപകാരം (നന്മ) ചെയ്യുക أَوۡ أَمۡسِكۡ അല്ലെങ്കിൽ വെച്ചുകൊള്ളുക بِغَيۡرِ حِسَابٍ കണക്കില്ലാതെ, വിചാരണകൂടാതെ. ﴿40﴾ وَإِنَّ لَهُۥ നിശ്ചയമായും അദ്ദേഹത്തിനുണ്ട്താനും عِندَنَا നമ്മുടെ അടുക്കൽ لَزُلۡفَىٰ അടുപ്പം, സാമീപ്യസ്ഥാനം وَحُسۡنَ مَـَٔابٍ നല്ല മടക്കസ്ഥാനവും.

---

സുലൈമാൻ നബി (അ)ന് നൽകപ്പെട്ട വമ്പിച്ച അനുഗ്രഹങ്ങളെ ചൂണ്ടിക്കൊണ്ട് അദ്ദേഹത്തോട് അല്ലാഹു പറയുകയാണ്: 'ഇതെല്ലാം നാം തനിക്ക് തന്നരുളിയ അനുഗ്രഹങ്ങളാകുന്ന ദാനമാണ്, തന്റെ ഇഷ്ടംപോലെ അവയെ വിനിയോഗിക്കുകയും, നിരുപാധികം കൈകാര്യം നടത്തുകയും ചെയ്തുകൊള്ളുക . അത്യുദാരനും അതിമഹാനുമായ യജമാനൻ തന്റെ പ്രിയപ്പെട്ട അടിമക്ക് നൽകുന്ന അനുമോദനമത്രെ' കയ്യിൽ വന്നതെല്ലാം പിശുക്കുപിടിച്ച് അടക്കിവെക്കുമെന്നുള്ള ആശങ്കക്കും സംശയത്തിനും ഇവിടെ സ്ഥാനമില്ല. ലോഭം കൂടാതെ ചിലവഴിക്കുവാനും, വേണ്ടതുപോലെ ഉപയോഗപ്പെടുത്തുവാനും തികച്ചും സന്നദ്ധനാണ് ആ അടിമ. ആ പരമാർത്ഥം സസൂക്ഷ്മം അറിയാവുന്നതാണ് യജമാനൻ. എന്നിരിക്കെ, വേണ്ടവിഷയത്തിൽ ചിലവഴിക്കണം, പിശുക്ക് കാണിച്ച് കെട്ടിപ്പൂട്ടി വെക്കരുത് എന്ന താക്കീത് നൽകേണ്ടുന്ന ആവശ്യമില്ല. അഥവാ അടിമക്ക് യജമാനന്റെ അടുക്കലുള്ള മാന്യമായ സ്ഥാനപദവിക്ക് ചേർന്നതല്ല അത്.

ഇഷ്ടംപോലെ ചെലവഴിക്കുകയോ ചെലവഴിക്കാതിരിക്കുകയോ ചെയ്തേക്കുക എന്ന് സ്വാതന്ത്ര്യം നൽകിയതുകൊണ്ട് ഒരുപക്ഷേ, സുലൈമാൻ നബി (അ) തനിക്ക് സിദ്ധിച്ച വിഭവങ്ങളൊന്നും നല്ല മാർഗത്തിൽ ചിലവഴിക്കാതെ പിടിച്ചടക്കി വെച്ചേക്കുവാൻ കാരണമായേക്കുമോ – അഥവാ അതിനുള്ള ഒരു അനുമതിപത്രമായിത്തീരുമോ – ഈ അനുമോദനവാക്യം എന്ന് ചിലർ ശങ്കിക്കുന്നത് കാണാം. ഈ ശങ്കനിമിത്തം ഈ വാക്യത്തിന് വളഞ്ഞുതിരിഞ്ഞ ചില വ്യാഖ്യാനങ്ങൾ നൽകുവാൻ അവർ നിർബ്ബന്ധിതരാകുകയും ചെയ്യുന്നു. അങ്ങനെ, بِغَيۡرِ حِسَابٍ (കണക്കുകൂടാതെ) എന്ന വാക്ക് عَطَاؤُنَا (നമ്മുടെ ദാനമാണ്) എന്ന വാക്കുമായി ബന്ധപ്പെട്ടതാണെന്നും, هَٰذَا عَطَاؤُنَا(ഇത് നമ്മുടെ ദാനമാണ്) എന്ന് പറഞ്ഞത് വിലങ്ങുകളിൽ ബന്ധിക്കപ്പെട്ട പിശാചുക്കളെ ചൂണ്ടിക്കൊണ്ടാണെന്നുമാണ് അവർ പറയുന്നത്. ഇതനുസരിച്ച് ആയത്തിന് ഇവർ നൽകുന്ന താൽപര്യം ഇപ്രകാരമാകുന്നു; ഈ ധിക്കാരികളായ പിശാചുക്കളെ അടക്കി അമർത്തുവാൻ സാധിപ്പിച്ചുതന്നത് നമ്മുടെ വക കണക്കറ്റ ദാനമാണ്. അതുകൊണ്ട് അവരെ ഉദാരപൂർവ്വം വിട്ടയക്കുകയോ അല്ലെങ്കിൽ വിട്ടയക്കാതെ പിടിച്ചുവെക്കുകയോ ചെയ്തുകൊള്ളുക. ഈ വ്യാഖ്യാനം ആയത്തിലെ വാചകഘടനക്കും ഇതിനു മുമ്പത്തെ ആയത്തുകളുമായുള്ള പൊരുത്തത്തിനും നിരക്കാത്തതാണ്. ആയത്തിന്റെ ശരിയായ ആശയം ശ്രദ്ധിക്കാത്തതിൽനിന്നും, പ്രവാചകവര്യനായ സുലൈമാൻ നബി (അ)നെ കേവലം സാധാരണ രാജാക്കളുമായി തുലനം ചെയ്തതിൽനിന്നുമാണ് ഇങ്ങിനെയുള്ള വ്യാഖ്യാനങ്ങൾക്ക് ഇവർ നിർബന്ധിതരായത്.

റസൂലായ ഒരു അടിമയായിരിക്കുവാനാണോ, അതല്ല ഒരു രാജാവായ നബിയായി

രിക്കുവാനാണോ, ഇഷ്ടമെന്ന് (അല്ലാഹുവിന്റെ ഭാഗത്തുനിന്ന്) നബി തിരുമേനിﷺയോട് അഭിപ്രായം ചോദിക്കപ്പെട്ടുവെന്നും, തിരുമേനിഒന്നാമത്തെ നിലപാടാണ് തിരഞ്ഞെടുത്ത തെന്നും ബുഖാരിയും മുസ്‌ലിമും (റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ വന്നിരിക്കുന്നു. ഇതു പോലെ, സുലൈമാൻ നബി (അ)ന് തന്റെ പക്കലുള്ള വിഭവങ്ങൾ ചിലവഴിക്കുകയും, ചിലവഴിക്കാതിരിക്കുകയും ചെയ്യുവാനുള്ള സ്വാതന്ത്ര്യം നൽകലാണ് ഈ വചനത്തിന്റെ താൽപര്യമെന്ന് വെച്ചാൽപോലും, നബിﷺ തിരഞ്ഞെടുത്തതുപോലെ ആ രണ്ടിൽവെച്ച് ഏറ്റവും ഉത്തമമായ വശം മാത്രമായിരിക്കും അദ്ദേഹം സ്വീകരിച്ചിരിക്കുകയെന്ന് നമുക്ക് നിസ്സംശയം പറയാം. അടിമയെ വടികൊണ്ട് കൊട്ടേണ്ടിവരും, സ്വതന്ത്രന് സൂചനമതിയാകും. (العبد يقرع بالعصا والحريكفيه الاشارة) എന്നൊരു ഉപമാവാക്യമുണ്ട്.

സുലൈമാൻ നബി (അ)ന് സിദ്ധിച്ച ഐഹികമായ അനുഗ്രഹങ്ങളെപറ്റി പ്രസ്താവിച്ചശേഷം, അദ്ദേഹത്തിന് അല്ലാഹുവിങ്കലും പരലോകത്തും വെച്ചുമുള്ള ഉൽകൃഷ്ട സ്ഥാനപദവികളെപ്പറ്റിയാണ് അവസാനത്തെ വചനം. അല്ലാഹുവിങ്കൽ സാമീപ്യസ്ഥാനം ലഭിക്കുക; പരലോകത്ത് ഏറ്റവും നല്ല പര്യവസാനവും ലഭിക്കുക! ഇതിനപ്പുറം സൽഭാഗ്യം മറ്റെന്തുണ്ട്?! അടുത്ത ആയത്തുകളിൽ അയ്യൂബ് നബി (അ)ക്ക് ബാധിച്ച ചില പരീക്ഷണങ്ങളെയും, അതിന്റെ പര്യവസാനത്തെയും കുറിച്ച് പ്രസ്താവിക്കുന്നു.

## വിഭാഗം - 4

وَٱذۡكُرۡ عَبۡدَنَآ أَيُّوبَ إِذۡ نَادَىٰ رَبَّهُۥٓ أَنِّي مَسَّنِيَ ٱلشَّيۡطَٰنُ بِنُصۡبٖ وَعَذَابٍ ﴿٤١﴾

**﴾41﴿ നമ്മുടെ അടിയാൻ അയ്യൂബിനെയും ഓർക്കുക. അതായത്, അദ്ദേഹം തന്റെ രക്ഷിതാവിനെ വിളിച്ച [പ്രാർത്ഥിച്ച]പ്പോൾ; നിശ്ചയമായും പിശാച് അവശതയും, പീഡനവുമായി എന്നെ സ്പർശിച്ചിരിക്കുന്നു എന്ന് ;**

ٱرۡكُضۡ بِرِجۡلِكَۖ هَٰذَا مُغۡتَسَلُۢ بَارِدٞ وَشَرَابٞ ﴿٤٢﴾

**﴾42﴿ (നാം ഉത്തരം നൽകി:) നീ നിന്റെ കാലുകൊണ്ട് കൊട്ടുക; ഇതാ, തണുത്ത സ്നാനജലവും, പാനീയവും!**

وَوَهَبۡنَا لَهُۥٓ أَهۡلَهُۥ وَمِثۡلَهُم مَّعَهُمۡ رَحۡمَةٗ مِّنَّا وَذِكۡرَىٰ لِأُوْلِي ٱلۡأَلۡبَٰبِ ﴿٤٣﴾

**﴾43﴿ അദ്ദേഹത്തിന് തന്റെ വീട്ടുകാരെയും അവരോടൊപ്പം അവരുടെ അത്ര(വേറെ)യും നാം പ്രദാനം ചെയ്യുകയും ചെയ്തു;- നമ്മുടെ പക്കൽനിന്നുള്ള ഒരു (പ്രത്യേക) കാരുണ്യവും, ബുദ്ധിമാന്മാർക്ക് ഒരു സ്മരണയുമായിട്ടത്രെ (അങ്ങിനെ ചെയ്തത്).**

﴾41﴿ وَاذْكُرْ ഓർക്കുക (പ്രസ്താവിക്കുക, പറയുക)യും ചെയ്യുക عَبْدَنَا നമ്മുടെ അടിയാനെ أَيُّوبَ അയ്യൂബിനെ إِذْ نَادَىٰ അദ്ദേഹം വിളിച്ച സന്ദർഭം رَبَّهُ തന്റെ രക്ഷിതാവിനെ أَنِّي مَسَّنِيَ നിശ്ചയമായും എന്നെ സ്പർശിച്ചിരിക്കുന്നുവെന്ന് الشَّيْطَانُ പിശാച് بِنُصْبٍ അവശത(ക്ഷീണം, വിഷമം)യുമായി وَعَذَابٍ പീഢനവും, യാതനവും, ശിക്ഷയും. ﴾42﴿ ارْكُضْ തട്ടുക, കൊട്ടുക, ചാടുക بِرِجْلِكَ നിന്റെ കാലുകൊണ്ട് هَٰذَا ഇതാ مُغْتَسَلٌ സ്നാനജലം, കുളിക്കാനുള്ള വക بَارِدٌ തണുത്ത, കുളുർത്ത وَشَرَابٌ പാനീയവും, കുടിക്കാനുള്ളതും. ﴾43﴿ وَوَهَبْنَا നാം പ്രദാനം ചെയ്യുകയും ചെയ്തു لَهُ അദ്ദേഹത്തിന് أَهْلَهُ തന്റെ സ്വന്തക്കാരെ, വീട്ടുകാരെ وَمِثْلَهُم അവരുടെ അത്രയും مَعَهُمْ അവരോടുകൂടി رَحْمَةً കാരുണ്യമായിട്ട്, കാരുണ്യത്തിന് مِّنَّا നമ്മുടെ പക്കൽനിന്നുള്ള وَذِكْرَىٰ സ്മരണയായും (പാഠത്തിനും) لِأُولِي الْأَلْبَابِ ബുദ്ധിമാന്മാർക്ക്

---

സംഭവങ്ങൾ വളരെ ചുരുക്കുകയും, അവയിലടങ്ങിയ പാഠങ്ങൾക്ക് പ്രാധാന്യം കൽപിക്കുകയും ചെയ്യുക ക്വുർആന്റെ പതിവാണ്. അയ്യൂബ് നബി (അ)ന് ബാധിച്ച ആപത്തിന്റെ വിശദവിവരം ഇവിടെയാകട്ടെ, അതിനെപ്പറ്റി പ്രസ്താവിക്കുന്ന മറ്റൊരദ്ധ്യായമായ സൂ: അൻബിയാഇലാകട്ടെ പ്രസ്താവിക്കപ്പെട്ടിട്ടില്ല. പല രിവായത്തുകളും ഇവിടെ ഉദ്ധരിക്കപ്പെടാറുണ്ടെങ്കിലും, അവ മിക്കതും അതിശയോക്തി നിറഞ്ഞതും, തെളിവിന്റെ പിൻബലമില്ലാത്തതുമാകുന്നു. ഒട്ടുമുക്കാലും വേദക്കാരിൽനിന്ന് പകർത്തപ്പെട്ടവയുമാണ്. കൂട്ടത്തിൽവെച്ച് ഏറ്റവും ബലപ്പെട്ട രിവായത്ത് എന്ന് ഇമാം അസ്ക്വലാനീ (റ) ചൂണ്ടിക്കാട്ടുകയും, ഇബ്നുജരീർ (റ), ഇബ്നു കഥീർ (റ) മുതലായവർ അനസ് (റ) പറഞ്ഞതായി ഉദ്ധരിക്കുകയും ചെയ്യുന്ന ഒരു രിവായത്താകുന്നു. അതിന്റെ സാരം ഇതാണ്:

'അയ്യൂബ് നബി (അ) പതിമൂന്ന് കൊല്ലം *(*)* പരീക്ഷിക്കപ്പെടുകയുണ്ടായി. അദ്ദേഹത്തിന്റെ സഹോദരങ്ങളായ രണ്ടു പേരല്ലാത്ത അടുത്ത ബന്ധുക്കളും, അകന്ന ബന്ധുക്കളുമല്ലാം അദ്ദേഹത്തെ കയ്യൊഴിച്ചു. ഈ രണ്ട് പേര് അദ്ദേഹത്തിന്റെ അടുക്കൽ വന്നും പോയും കൊണ്ടിരുന്നു. ഒരാൾ മറ്റവനോട് പറഞ്ഞു: ഇദ്ദേഹം ഏതെങ്കിലും ഒരു മഹാപാപം ചെയ്തിരിക്കണം. ഇല്ലെങ്കിൽ ഈ ആപത്ത് വിട്ടുപോകേണ്ടതായിരുന്നു. വിവരം അയ്യൂബ് നബി (അ) അറിഞ്ഞു. അദ്ദേഹം വ്യസനപ്പെട്ട് പ്രാർത്ഥിച്ചു. അദ്ദേഹം (മലമൂത്രവിസർജ്ജനത്തിന്റെ) ആവശ്യാർത്ഥം ഭാര്യയുടെ കൈപിടിച്ച് വെളിയിൽ പോകയുണ്ടായി. അത് കഴിഞ്ഞശേഷം ആ സ്ത്രീ വന്നെത്തുവാൻ താമസിച്ചു. ആ അവസരത്തിൽ, ഭൂമിയിൽ കാലുകൊട്ടുവാൻ അല്ലാഹു അദ്ദേഹത്തിന് വഹ്യ് നൽകി. കാൽ കൊട്ടിയപ്പോൾ ഒരു ഉറവ് പൊന്തി, അദ്ദേഹം അതിൽനിന്ന് കുളിച്ചു. അങ്ങിനെ അദ്ദേഹം സുഖംപ്രാപിച്ച് മടങ്ങിപ്പോന്നു. ഭാര്യ വന്ന് നോക്കുമ്പോൾ അദ്ദേഹത്തെ കണ്ടിട്ട് അറിഞ്ഞില്ല. അയ്യൂബ് നബി (അ)നെപ്പറ്റി അദ്ദേഹത്തോടുതന്നെ അന്വേഷിച്ചു. അയ്യൂബ് ഞാൻതന്നെ എന്നദ്ദേഹം പറഞ്ഞു. അദ്ദേഹത്തിന് രണ്ട് കളങ്ങൾ (ധാന്യങ്ങൾ കൊയ്തു ശേഖരിക്കുന്ന സ്ഥലങ്ങൾ) ഉണ്ടായിരുന്നു. ഒന്ന് നല്ല ഗോതമ്പത്തിന്റേതും

---

***(*) 'ഫത്ഹുൽ ബാരി'യിൽ പതിമൂന്ന് (ثلاث عشرة) എന്നും മറ്റും ചിലതിൽ പതിനെട്ട് (ثَمَانِي عَشَرَة) എന്നും കാണുന്നു. രണ്ടിലൊന്ന് അക്ഷരപ്പിഴവായിരിക്കാം.*** الله اعلم.

മറ്റേത് തൊലിഗോതമ്പ (യവ)ത്തിന്റേതും. അല്ലാഹു മേഘത്തെ അയച്ച് ആദ്യത്തേതിൽ സ്വർണവും, മറ്റേതിൽ വെള്ളിയും വർഷിപ്പിച്ചു. (رواه ابن حاتم وابن جرير وصححه الحاكم وابن حبان) തക്കവിധം മഴ വർഷിക്കുകയും, ധാന്യം അതിസമൃദ്ധിയായി ഉൽപാദിപ്പിക്കുകയും ചെയ്തുവെന്നായിരിക്കും സ്വർണവും വെള്ളിയും വർഷിച്ചുവെന്നും പറഞ്ഞി രിക്കുന്നതിന്റെ താൽപര്യം الله اعلم

അയ്യൂബ് നബി (അ)ന്റെ രോഗമെന്തായിരുന്നുവെന്ന് ഈ രിവായത്തിലും പറയുന്നില്ല. ഏതായാലും, അദ്ദേഹത്തിന്റെ ശരീരത്തിലും, സ്വത്തിലും വളരെ കഷ്ടനഷ്ടങ്ങൾ ബാധിച്ചിരുന്നുവെന്നും, അദ്ദേഹത്തിന്റെ സ്വന്തക്കാർ പോലും അദ്ദേഹത്തെ ഉപേക്ഷിക്കുകയുണ്ടായെന്നും രിവായത്തുകളിൽനിന്ന് മാത്രമല്ല, ക്വുർആന്റെ പ്രസ്താവനകളിൽനിന്നും നല്ലപോലെ മനസ്സിലാക്കുവാൻ കഴിയും. ആപത്തിന്റെ കാഠിന്യംനിമിത്തം, തന്റെ നിലപാടിനുയോജിച്ചതല്ലാത്ത വല്ല മനോവികാരവും തന്നിൽ ഉണ്ടായതിനെ സൂചിപ്പിച്ചുകൊണ്ടോ, ചീത്ത കാര്യങ്ങളെ പിശാചുമായി ബന്ധപ്പെടുത്തിപ്പറയാറുള്ള പതിവനുസരിച്ചോ ആയിരിക്കാം എന്നെ പിശാച് സ്പർശിച്ചു ( مَسَّنِيَ الشَّيْطَانُ) എന്ന് അദ്ദേഹം പറഞ്ഞത്. സൂ: അൻബിയാഇൽ ഈ സ്ഥാനത്ത് എനിക്ക് കഷ്ടത ബാധിച്ചിരിക്കുന്നു(مَسَّنِيَ الضُّرُّ)എന്നാണ് പറഞ്ഞിരിക്കുന്നത്. അല്ലാതെ പിശാചിന്റെ ദുർബോധനങ്ങൾക്ക് അദ്ദേഹം വശംവദനായെന്ന് ഇതിനർത്ഥമില്ല. അടുത്ത വചനത്തിൽ, അദ്ദേഹം പരീക്ഷണത്തിൽ വരിച്ച ക്ഷമയെക്കുറിച്ചും മറ്റും അല്ലാഹു അദ്ദേഹത്തെ പുകഴ്ത്തിപ്പറഞ്ഞിട്ടുള്ളത് നോക്കുക! ആ വാക്യങ്ങൾ ഇതിന് മതിയായ തെളിവാകുന്നു. ഈ സംഭവകഥയെപ്പറ്റി സൂ: അൻബിയാഅ് 83,84- എന്നീ ആയത്തുകളുടെ വിവരണത്തിൽ നാം വിവരിച്ചിട്ടുള്ളത് ഇവിടെ ഓർക്കുന്നത് നന്നായിരിക്കും.

രോഗശമനത്തിനുവേണ്ടി അല്ലാഹു അയ്യൂബ് നബി (അ)ന് വഹ്‌യ് നൽകിയത് നിലത്ത് കാൽ കൊട്ടുവാനും, അപ്പോൾ പ്രത്യക്ഷപ്പെടുന്ന തണുത്തവെള്ളത്തിൽനിന്ന് കുളിക്കുവാനും കുടിക്കുവാനുമായിരുന്നു. ആ വെള്ളത്തിൽ അടങ്ങിയ രഹസ്യം എന്താണെന്ന് അല്ലാഹുവിനറിയാം. ചിലർ പറയാറുള്ളതുപോലെ; അദ്ദേഹത്തിന്റെ രോഗം ചർമരോഗമോ മറ്റോ അയിരിക്കാമെന്നും, ആ വെള്ളത്തിൽ ഗന്ധകഗുണം പോലെയുള്ള വല്ല ഔഷധവീര്യവും കലർന്നിരിക്കാം എന്നോ നിശ്ചയിക്കുവാൻ യാതൊരു തെളിവുമില്ല. അതുപോലെത്തന്നെ മറ്റുചിലർ, ارْكُضْ بِرِجْلِكَ എന്ന വാക്കിന് നീ നിന്റെ കാൽ ചലിപ്പിക്കുക അല്ലെങ്കിൽ നിന്റെ കുതിരയെ ഓടിപ്പിക്കുക എന്ന് അർത്ഥം കൽപിക്കുകയും, അതിന് ഇങ്ങിനെ വിവക്ഷ നൽകുകയും ചെയ്തുകാണുന്നു: അദ്ദേഹം ശത്രുക്കളുടെ അക്രമങ്ങളിൽപ്പെട്ട് എവിടെയോ പെട്ടിരിക്കാം, അവിടെനിന്ന് കുതിരയെ ഓടിച്ചുകൊണ്ട്-അല്ലെങ്കിൽ കുറെ ദൂരം നടന്നുകൊണ്ട്- വല്ല വെള്ളസ്ഥലത്തും പോയി തണുത്ത വെള്ളത്തിൽ ഒന്ന് കുളിച്ചാൽ ശത്രുകളിൽനിന്ന് ഏറ്റ പരിക്കുകൾ തീർക്കാം. ഇതാണ് ആ വ്യാഖ്യാനം. ശത്രുക്കളിൽനിന്ന് ഏൽക്കുന്ന പരിക്കുകൾ കുളിച്ചതുകൊണ്ട് സുഖപ്പെടുന്നതെങ്ങിനെയാണെന്ന് നമുക്ക് മനസ്സിലാകുന്നില്ല. വാസ്തവത്തിൽ, കാല് കൊട്ടുവാനും കുളിക്കുവാനും കൽപിച്ചതും, അതുമൂലം രോഗശമനം വരുന്നതും അയ്യൂബ് നബി (അ)ന് അല്ലാഹു നൽകിയ ഒരു പ്രത്യേക അനുഗ്രഹമായിരുന്നുവെന്നാണ് ക്വുർആന്റെ പ്രസ്താവനയിൽനിന്ന് മനസ്സിലാക്കുന്നത്. ഈ വസ്തുത സ്വീകരിക്കുവാൻ തയ്യാറില്ലാത്തവർ സംഭവത്തിന് തികച്ചും സർവ്വസാധാരണത്വം നൽകുവാൻവേണ്ടി ചെയ്ത ചില ശ്രമങ്ങൾ എന്ന് മാത്രമേ ഈ അഭിപ്രായങ്ങളെപ്പറ്റി പറയു

വാനുള്ളൂ.

നിന്റെ കുതിരയെ ഓടിപ്പിക്കുകഎന്ന അർത്ഥം ആ വാക്കിന് കൽപിക്കുവാൻ ന്യായം കാണുന്നില്ല. കാരണം, ركض എന്നാൽ കാൽ കൊട്ടുകഎന്നും, കാൽ ഇളക്കുക എന്നും ,ഓടുക എന്നും അർത്ഥമുണ്ട്. ركض الفرس برجله കുതിരയെ കാലുകൊണ്ടു കൊട്ടി) എന്ന് കുതിരയെ കർമമാക്കിക്കൊണ്ട് പറഞ്ഞിരുന്നുവെങ്കിൽ അതിന് കുതിര ഓടിച്ചു പോകുക എന്ന് അർത്ഥം കൽപിക്കാമായിരുന്നു. പക്ഷേ, കുതിരയെപ്പറ്റി - ഇവർ എന്തോ സങ്കൽപിച്ചതല്ലാതെ - ക്വുർആനിൽ സൂചിപ്പിച്ചിട്ടുപോലുമില്ല. കാൽ ഇളക്കി കുറെ ദൂരം നടന്നുപോകുക എന്ന് അർത്ഥം കൽപിക്കുവാനും വഴി കാണുന്നില്ല. കാരണം, തൊട്ട വാക്യം هَٰذَا مُغْتَسَلُ الخ (ഇതാ തണുത്ത സ്നാന ജലവും പാനീയവും) എന്നാണല്ലോ. هَٰذَا (ഹാദാ) എന്ന വാക്ക് അടുത്തുള്ളതിനെ ചൂണ്ടിപറയുവാനുള്ളതാണെന്ന് പരക്കെ അറിയപ്പെട്ടതുമാണ്. എനി, കാൽ ഇളകി ഓടുക എന്ന് അതിന് അർത്ഥം കൊടുക്കാമെന്ന് സമ്മതിക്കുക: ഇവരുടെ സങ്കൽപ പ്രകാരം ശത്രുക്കളിൽനിന്ന് പരിക്കേറ്റ് വിഷമിച്ചുകൊണ്ടിരിക്കുകയാണ് അയ്യൂബ് നബി (അ). എന്നിരിക്കെ, അദ്ദേഹത്തോട് കുറെ ദൂരം ഓടാൻ പറയുന്നത് എത്രമാത്രം ഉചിതമായിരിക്കും? ആലോചിച്ചുനോക്കുക! ചുരുക്കിപറഞ്ഞാൽ, ഒരു ഉദ്ദേശ്യം ആദ്യം മനസിൽവെച്ചുകൊണ്ട് അതിനനുസരിച്ച് ക്വുർആൻ വാക്യത്തിന് അർത്ഥം കൽപിക്കുന്നത് നന്നല്ല.

വളരെ കഷ്ടനഷ്ടങ്ങൾ അനുഭവിച്ചുവെങ്കിലും, അല്ലാഹു അയ്യൂബ് നബി (അ)ന്റെ പ്രാർത്ഥന സ്വീകരിക്കുകയും, അദ്ദേഹത്തിന് കരുണ ചെയ്യുകയും ചെയ്തു. അദ്ദേഹത്തെ വിട്ടകന്നുപോയ കുടുംബങ്ങളെയും, ബന്ധുക്കളെയും അല്ലാഹു അദ്ദേഹത്തിലേക്ക് തിരിച്ചുവരുത്തുകയും, അവർ പൂർവ്വാധികം വർദ്ധിക്കുകയും ചെയ്തു. അതിനെ, അദ്ദേഹത്തിന് കൂടുതൽ സന്തുഷ്ടമായ നിലപാടും, ക്ഷേമ ഐശ്വര്യങ്ങളും കൈവന്നു. ഇത് അല്ലാഹു അദ്ദേഹത്തിന് ചെയ്തുകൊടുത്ത വമ്പിച്ച ഒരു അനുഗ്രഹമാണ്. അതോടൊപ്പം ഇങ്ങിനെയുള്ള പരീക്ഷണ ഘട്ടങ്ങൾ നേരിടുന്ന അവസരങ്ങളിൽ-ക്ഷമയും സഹനവും, കൈക്കൊള്ളുകയും, അല്ലാഹുവിൽ അർപ്പിക്കുകയും ചെയ്യേണ്ടതിന്- ബുദ്ധിമാന്മാർക്ക് ഒരു നല്ല പാഠവുംകൂടിയാകുന്നു. അല്ലാഹു അയ്യൂബ് നബി (അ) നോട് തുടർന്ന് പറയുന്നു:-

وَخُذْ بِيَدِكَ ضِغْثًا فَٱضْرِب بِّهِۦ وَلَا تَحْنَثْ ۗ إِنَّا وَجَدْنَـٰهُ صَابِرًا ۚ نِّعْمَ ٱلْعَبْدُ ۖ إِنَّهُۥٓ أَوَّابٌ ﴿٤٤﴾

**﴾44﴿ നീ ഒരു പിടിപുല്ല് (അഥവാ ചുള്ളിത്തണ്ട്)നിന്റെ കയ്യിലെടുക്കുക; എന്നിട്ട് അതുകൊണ്ട് അടിക്കുകയും ശപഥം ലംഘിക്കാതിരിക്കുകയും ചെയ്യുക. നിശ്ചയമായും അദ്ദേഹത്തെ ക്ഷമിക്കുന്നവനായി നാം കണ്ടെത്തിയിരിക്കുന്നു. വളരെ നല്ല അടിയാൻ! നിശ്ചയമായും അദ്ദേഹം, വളരെ മടക്കമുള്ള (പശ്ചാത്തപിക്കുന്ന) ആളാകുന്നു.**

---

﴾44﴿ وَخُذْ നീ എടുക്കുകയും ചെയ്യുക بِيَدِكَ നിന്റെ കയ്യിൽ, കൈകൊണ്ട്

ضِغْثًا ഒരുപിടി പുല്ല്, വാസനചെടി, ചുള്ളിത്തണ്ട് فَاضْرِب بِّهِ എന്നിട്ട് അതുകൊണ്ട് അടിക്കുക وَلَا تَحْنَثْ നീ ശപഥം (സത്യം)ലംഘിക്കരുത്, തെറ്റുചെയ്യരുത് إِنَّا നിശ്ചയമായും ഞാൻ وَجَدْنَاهُ അദ്ദേഹത്തെ കണ്ടെത്തി صَابِرًا ക്ഷമിക്കുന്നവനായിട്ട് نِعْمَ വളരെ നന്നായിട്ടുണ്ട് الْعَبْدُ (ആ) അടിയാൻ إِنَّهُ നിശ്ചയമായും അവൻ أَوَّابٌ മടക്കക്കാരനാണ്, വളരെ മടക്കമുള്ളവനാണ്.

---

അയ്യൂബ് നബി (അ)നെ സ്നേഹിക്കുകയും, ശുശ്രൂഷിക്കുകയും ചെയ്തിരുന്ന തന്റെ ഭാര്യയുടെ പക്കൽ എന്തോ ഒരു വീഴ്ച പറ്റി, കോപം നിമിത്തമോ മറ്റോ അദ്ദേഹം ആ സ്ത്രീയെ നൂറ് അടി അടിക്കുമെന്ന് ശപഥം ചെയ്തു. ഈ ശപഥം കേവലം ഒരു നല്ല ശപഥമല്ലായിരുന്നു. കാരണം അതിനുമാത്രം അവൾ തെറ്റ് ചെയ്തിരുന്നില്ല. അതുകൊണ്ട് ആ ശപഥം നാമമാത്രമായി നിറവേറ്റിയാൽ മതിയെന്ന് അല്ലാഹു അദ്ദേഹത്തിന് നിർദ്ദേശം നൽകി. അതായത്, നൂറ് എണ്ണം വരുന്ന ഒരു പിടി പുല്ലെടുത്ത്-അല്ലെങ്കിൽ ചുള്ളിത്തണ്ടെടുത്ത്- അതുകൊണ്ട് അവളെ ഒന്ന് അടിക്കുവാനും, അങ്ങിനെ ആ സത്യം, പാലിക്കുവാനും അദ്ദേഹത്തോട് അല്ലാഹു കൽപിച്ചു. അതുവഴി, പ്രത്യക്ഷത്തിൽ ആ ശപഥം നിറവേറുന്നതോടൊപ്പം നിരപരാധിനിയായ ആ സ്ത്രീ ശിക്ഷയിൽനിന്ന് ഒഴിവാകുകയും ചെയ്തു. ഇങ്ങിനെയാണ് പൊതുവിൽ ഖുർആൻ വ്യാഖ്യാതാക്കൾ ഇവിടെ പ്രസ്തവിക്കുന്നത്. വാസ്തവം അല്ലാഹുവിനറിയാം,

ഖുർആൻ വ്യാഖ്യാതാക്കളുടെ ഈ പ്രസ്താവന അയുക്തികമാണെന്നും, നൂറടി അടിക്കുമെന്ന ശപഥം അതുകൊണ്ട് നിറവേറുകയില്ലെന്നും, നിറവേറുമെന്ന് പറയുന്നത് കേവലം ഒരു ഉപായം മാത്രമാണെന്നും, ഇങ്ങിനെ ഒരു ഉപായം കൊണ്ട് തൃപ്തിപ്പെടുവാൻ ഒരു പ്രവാചകനോട് അല്ലാഹു കൽപിക്കയില്ലെന്നും ചിലർ പരിഹാസപൂർവ്വം പറഞ്ഞുകാണുന്നു. നൂറ് ദരിദ്രന്മാർക്ക് ഭക്ഷണം കൊടുക്കുമെന്ന് നേർച്ചയാക്കിയാൽ ഓരോരുത്തർക്കും ഓരോ നുള്ള് ഭക്ഷണംവീതം കൊടുക്കുന്നതിന് സമമാണിതെന്നും അവർ പറയുന്നു. കേട്ടമാത്രയിൽ ഈ പറഞ്ഞത് ശരിയാണെന്ന് തോന്നാമെങ്കിലും, കുറച്ച് ആഴത്തിൽ ചിന്തിക്കുമ്പോൾ ഇതിന് വലിയ കഴമ്പൊന്നുമില്ലെന്ന് കാണാം. ഒന്നാമതായി ഭക്ഷണം കൊടുക്കുവാനുള്ള നേർച്ചയും, അടിക്കുവാനുള്ള ശപഥവും ഒരു പോലെയല്ല. കാരണം, ഭക്ഷണദാനം സ്വതവേ പുണ്യകർമമാണ്, നേർച്ച അതിനെ നിർബന്ധമാക്കി എന്നുമാത്രം. അടി അങ്ങിനെയല്ല. അത് പ്രത്യേക കാരണമില്ലെങ്കിൽ അക്രമമാണ്. ശപഥം മുഖേന അത് ചെയ്യേണ്ടിവന്നു എന്നുമാത്രം. മറ്റൊരു വിധത്തിൽ പറഞ്ഞാൽ നേർച്ചകളെല്ലാം ആരാധനയിൽ പെട്ടതാണ്. ശപഥത്തിൽ നല്ലതും ചീത്തയും ഉണ്ടാവും. പലപ്പോഴും ശപഥത്തിന്റെ ഉത്ഭവം വികാരത്തിൽനിന്നായിരിക്കും. അതുകൊണ്ടാണ് മനഃപൂർവ്വമല്ലാത്ത ശപഥങ്ങളിൽ അല്ലാഹു പിടികൂടുകയില്ല (لَا يُؤَاخِذُكُمُ اللَّهُ بِاللَّغْوِ فِي أَيْمَانِكُمْ) എന്ന് അല്ലാഹു പറഞ്ഞിരിക്കുന്നതും. നേർച്ചയിൽ ഇങ്ങിനെ-മനഃപൂർവ്വമെന്നും അല്ലാത്തതെന്നും- ഒരു വിഭജനമില്ല. അതുകൊണ്ടാണ് നബിﷺ ഇങ്ങിനെ പറയുന്നതും: നീ ഒരു കാര്യം സത്യം ചെയ്തു പറഞ്ഞിട്ട് അതിനെക്കാൾ ഉത്തമമായത് മറ്റൊന്നായിരുന്നുവെന്നുകണ്ടാൽ, നീ നിന്റെ ശപഥത്തിന് പ്രായശ്ചിത്തം (*) കൊടുക്കുകയും, ആ ഉത്തമമായതേതോ അത് ചെയ്യു

---

***(*) പത്ത് സാധുക്കൾക്ക് ഭക്ഷണമോ, വസ്ത്രമോ കൊടുക്കുക, അല്ലെങ്കിൽ ഒരു അടിമയെ മോചിപ്പിക്കുക, സാധിക്കാത്തപക്ഷം മൂന്ന് നോമ്പ് നോൽക്കുക. ഇതാണ് ശപഥം പിഴപ്പിക്കുന്നതിന്റെ പ്രായശ്ചിത്തം.***

കയും ചെയ്യുക.! (ബു: മു.) ഈ നിയമമനുസരിച്ചായിരുന്നു ആഇശഃ (റ)യെപ്പറ്റി ദൂഷ്യാരോപണം നടത്തിയ സംഭവത്തിൽ പങ്കുണ്ടായിരുന്നുവെന്നതിന്റെ പേരിൽ മിസ്ത്തഹ് (റ)ന് നൽകപ്പെട്ടുകൊണ്ടിരുന്ന ആനുകൂല്യങ്ങൾ മേലിൽ തുടരുകയില്ലെന്ന് അബൂബക്ർ (റ) സത്യം ചെയ്തതിൽനിന്ന് അദ്ദേഹം പിൻമാറിയത്.

ചുരുക്കിപറഞ്ഞാൽ, അയ്യൂബ് നബി (അ)ന്റെ ശപഥം അപ്പടി നിറവേറ്റുന്നത് ഒരു നല്ല കാര്യമായിരുന്നില്ല. അതുകൊണ്ട് അത് അപ്പടി നിറവേറ്റരുതെന്ന് അല്ലാഹു ചൂണ്ടിക്കാട്ടി. അതേസമയത്ത് ദോഷരഹിതമായ വിധത്തിൽ നാമമാത്രമായിട്ടെങ്കിലും അത് നിറവേറ്റുവാൻ സാധിക്കുന്ന ഒരു രൂപം ചൂണ്ടിക്കാട്ടുകയും ചെയ്തു. ഒരു ശപഥം യഥാവിധി പ്രാവർത്തികമാക്കുന്നത് ദോഷഹേതുകമായിരിക്കുകയും, പ്രത്യക്ഷത്തിൽ അത് പാലിച്ച് കടമ തീർക്കുമാറുള്ള ഒരു ലഘുരൂപം അതിനുണ്ടായിരിക്കുകയും ചെയ്താൽ, ഈ നയം സ്വീകരിക്കുന്നത് ഒരു ഉപായമോ കുറുക്കുവഴിയോ ആകുന്നതല്ല. നേരേമറിച്ച് നിയമദൃഷ്ട്യാ ശപഥം പാലിക്കുന്നതോടൊപ്പം ശപഥത്തിൽ അടങ്ങിയദോഷം സംഭവിക്കാതിരിക്കുകയും ചെയ്യുന്നു. ആകയാൽ, വല്ലപ്പോഴും ഒരാൾ മറ്റൊരാളെ അടിക്കുമെന്നോ മറ്റോ ഒരു ശപഥം ചെയ്തുപോയാൽ-അയാൾക്ക് ഉപദ്രവകരമല്ലാത്തവിധം ആ ശപഥം നിറവേറ്റാൻ കഴിയുമെങ്കിൽ- അങ്ങിനെ ചെയ്യേണ്ടതും, അങ്ങിനെ, ആ ശപഥത്തിന്റെ ബാഹ്യമായ കടമ നിർവഹിച്ചുകൊണ്ട് അതിന്റെ ദോഷവശത്തിൽനിന്ന് ഒഴിവാകേണ്ടതുമാണെന്ന് അയ്യൂബ് നബി (അ)യുടെ ഈ സംഭവത്തിൽനിന്ന് മനസ്സിലാക്കാം. അങ്ങനെ ഒരു നയം സ്വീകരിക്കാൻ മാർഗമില്ലെങ്കിൽ നിശ്ചയമായും ആ ശപഥം ഒട്ടും നിറവേറ്റേണ്ടതില്ലെന്നും,-ഹദീഥിൽ പറഞ്ഞതുപോലെ- പ്രായശ്ചിത്തം ചെയ്തു കൂടുതൽ നല്ലതേതോ അത് ചെയ്യുകയാണ് വേണ്ടതെന്നും വ്യക്തമാണ്. മേൽ വിവരിച്ചതിൽനിന്ന്- വിമർശകന്മാർ തെറ്റിദ്ധരിച്ചതുപോലെ- അല്ലാഹുവിന്റെ നോട്ടം ഹൃദയങ്ങളിലേക്കാണ്, ബാഹ്യകർമങ്ങളിലേക്കല്ല എന്ന തത്വത്തിന് ഈ സംഭവം എതിരല്ലെന്നും, നേരെമറിച്ച് അതിന് അനുയോജ്യമായത് തന്നെയാണെന്നും മനസ്സിലാക്കാവുന്നതാണ്.

ഇത്രയും പറഞ്ഞതുകൊണ്ട് അയ്യൂബ് നബി (അ)ന്റെ ഈ സംഭവം അപ്രകാരം തന്നെയാണ് സംഭവിച്ചതെന്ന് നാം ഉറപ്പിക്കുന്നുവെന്ന് ധരിക്കേണ്ടതില്ല. യഥാർത്ഥത്തിൽ സംഭവിച്ചതെന്തായിരുന്നു അല്ലാഹുവിനറിയാം. സംഭവത്തിന്റെ രൂപത്തിൽ ക്വുർആൻ വ്യാഖ്യാതാക്കൾ പ്രസ്താവിച്ചു കാണുന്നതിനെ അപ്പടി പരിഹാസപൂർവം തള്ളിക്കളയുവാൻവേണ്ടി വിമർശകന്മാർ പറയുന്ന ന്യായങ്ങൾ ശരിയല്ലെന്ന് ഉണർത്തുകമാത്രമാണിവിടെ നമ്മുടെ ഉദ്ദേശ്യം. وَلَا تَحْنَثْ എന്നവാക്കിന് ശപഥം ലംഘിക്കരുത് എന്നുമാത്രമല്ല, 23നീ തെറ്റ് ചെയ്യരുത് എന്നും അർത്ഥം വരുമെന്നത് ശരിയാണ്.പക്ഷേ, ഒരുപിടി പുല്ല് കയ്യിലെടുത്ത് അതുകൊണ്ട് അടിക്കുക എന്നുള്ള കൽപനയും ഈ വാക്കർത്ഥവും തമ്മിൽ യാതൊരു ബന്ധവും കാണുന്നില്ലെന്നുകൂടി ആലോചിക്കേണ്ടതുണ്ട്. പക്ഷേ, പുല്ലുകൊണ്ട് അടിക്കുവാൻ കൽപിച്ചത് ഭാര്യയെയാണെന്നും ഭാര്യയെ നൂറ് അടിഅടിക്കുമെന്ന് അദ്ദേഹം ശപഥം ചെയ്തിരുന്നുവെന്നും ക്വുർആനിലോ, ഹദീഥിലോ കാണുന്നില്ല. ക്വുർആൻ വ്യാഖ്യാതാക്കൾ പ്രസ്താവിച്ച് കാണുന്നത് മാത്രമാണ് ഇതിൽ നമ്മുടെ അവലംബം. അതുകൊണ്ടാണ്, സംഭവം അങ്ങിനെയായിരിക്കുമെന്ന് നാം ഉറപ്പിച്ചുപറയാത്തതും. والله اعلم

ആപത്തുകളിലും, പരീക്ഷണങ്ങളിലും, അയ്യൂബ് നബി (അ) പ്രദർശിപ്പിച്ച ക്ഷമയും, അദ്ദേഹം കൈക്കൊണ്ട നിലപാടും എന്തായിരുന്നുവെന്നും, ഈ പരീക്ഷണം

അദ്ദേഹത്തിന് അല്ലാഹുവിങ്കലുള്ള സ്ഥാനം ഉന്നതമായിത്തീരുവാൻ എത്രമാത്രം കാരണമായെന്നും കാണിക്കുന്ന ഒരു മഹത്തായ സാക്ഷിപത്രമാണ് ഒടുവിലത്തെ വാക്യം. (إِنَّا وَجَدْنَاهُ صَابِرًا نِعْمَ الْعَبْدُ إِنَّهُ أَوَّابٌ) അതെ, അദ്ദേഹത്തെ നാം ക്ഷമിക്കുന്നവനായി കണ്ടു; വളരെ നല്ല അടിയാനാണ്; വളരെ മടക്കമുള്ള ആളാണ് എന്നൊക്കെ!

وَٱذْكُرْ عِبَـٰدَنَآ إِبْرَٰهِيمَ وَإِسْحَـٰقَ وَيَعْقُوبَ أُو۟لِى ٱلْأَيْدِى وَٱلْأَبْصَـٰرِ ﴿٤٥﴾

**《45》 നമ്മുടെ അടിയാന്മാരെയും - അതായത് കരബലവും (ദീർഘ) ദൃഷ്ടിയുമുള്ള (അഥവാ കർമധീരതയും ഉൾക്കാഴ്ചയുമുള്ള) ഇബ്റാഹീമിനെയും, ഇസ്ഹാക്വിനെയും, യഅ്ക്വൂബിനെയും - ഓർക്കുക.**

إِنَّآ أَخْلَصْنَـٰهُم بِخَالِصَةٍ ذِكْرَى ٱلدَّارِ ﴿٤٦﴾

**《46》 നിഷ്കളങ്കമായ (അഥവാ പരിപാവനമായ) ഒരു കാര്യംകൊണ്ട് അവരെ നാം സംശുദ്ധമാക്കിയിരിക്കുന്നു; അതായത്, (പരലോക) ഭവനത്തിന്റെ സ്മരണ(കൊണ്ട്)!**

وَإِنَّهُمْ عِندَنَا لَمِنَ ٱلْمُصْطَفَيْنَ ٱلْأَخْيَارِ ﴿٤٧﴾

**《47》 നിശ്ചയമായും അവർ, നമ്മുടെ അടുക്കൽ, തിരഞ്ഞെടുക്കപ്പെട്ട ഉത്തമന്മാരിൽ പെട്ടവരുമത്രെ.**

وَٱذْكُرْ إِسْمَـٰعِيلَ وَٱلْيَسَعَ وَذَا ٱلْكِفْلِ ۖ وَكُلٌّ مِّنَ ٱلْأَخْيَارِ ﴿٤٨﴾

**《48》 ഇസ്മാഈലിനെയും, അൽയസഇനെയും, ദുൽകിഫ്‌ലിനെയും ഓർക്കുക. എല്ലാവരുംതന്നെ ഉത്തമന്മാരിൽ പെട്ടവരാകുന്നു.**

---

**《45》** وَاذْكُرْ ഓർക്കുക (പ്രസ്താവിക്കുക)യും ചെയ്യുക عِبَادَنَا നമ്മുടെ അടിയാന്മാരെ إِبْرَاهِيمَ ഇബ്റാഹീമിനെ وَإِسْحَاقَ ഇസ്ഹാക്വിനെയും وَيَعْقُوبَ യഅ്ക്വൂബിനെയും أُولِي الأَيْدِي കൈകൾ (കരബലം) ഉള്ള وَالأَبْصَارِ കണ്ണുകളും, കാഴ്ചകളും (ദീർഘദൃഷ്ടിയും) **《46》** إِنَّا أَخْلَصْنَاهُمْ നിശ്ചയമായും നാമവരെ ശുദ്ധമാക്കി, നിഷ്കളങ്കമാക്കി, പ്രത്യേകിപ്പിച്ചു بِخَالِصَةٍ ഒരു നിഷ്കളങ്കമായ (ശുദ്ധമായ, പരിപാവനമായ) കാര്യംകൊണ്ട് ذِكْرَى الدَّارِ (ആ) ഭവനത്തിന്റെ സ്മരണമാകുന്നു **《47》** وَإِنَّهُمْ നിശ്ചയമായും അവർ عِندَنَا നമ്മുടെ അടുക്കൽ لَمِنَ الْمُصْطَفَيْنَ തിരഞ്ഞെടുക്കപ്പെട്ട (തെളിയിച്ചെടുക്കപ്പെട്ട)വരിൽ പെട്ടവരാകുന്നു الأَخْيَارِ ഉത്തമന്മാരായ, ശ്രേഷ്ഠരായ **《48》** وَاذْكُرْ ഓർക്കുക, പ്രസ്താവിക്കുക إِسْمَاعِيلَ ഇസ്മാഈലിനെയും وَالْيَسَعَ അയൽസഇ

നെയും وَذَا الْكِفْلِ ദുൽകിഫ്‌ലിനെയും وَكُلٌّ എല്ലാവരും مِنَ الْأَخْيَارِ ഉത്തമന്മാരിൽപെട്ടവരാകുന്നു.

---

ചില പ്രവാചകന്മാരെക്കുറിച്ച് ചില പ്രത്യേക വിഷയങ്ങൾ എടുത്തുപറഞ്ഞ് ഓർമിപ്പിച്ചശേഷം, മറ്റു ചിലരെക്കുറിച്ച് സാമാന്യമായ ഒരു അനുസ്മരണയാണ് ഈ വചനങ്ങളിലുള്ളത്. അൽയസഉ് നബി (അ)നെപറ്റി ഇവിടെയെന്നപോലെ സൂ: അൻആം 86 ലും പ്രസ്താവിച്ചിരിക്കുന്നു. ദുൽകിഫ്ൽ നബി (അ)നെപറ്റി സൂ: അൻബിയാഉ് 85-ലും പറഞ്ഞിരിക്കുന്നു. നബിമാരുടെ കൂട്ടത്തിൽ പേര് പറയുകയല്ലാതെ വിശേഷിച്ചൊന്നും ഇവരെപറ്റി ഖുർആനിൽ പ്രസ്താവിച്ചിട്ടില്ല. മറ്റുള്ളവരെപ്പറ്റി പലപ്പോഴും പ്രസ്താവിക്കാറുള്ളതാണ്. അല്ലാഹുവിന്റെ മാർഗത്തിൽ പ്രവർത്തിക്കുന്നതിലാകട്ടെ, അവനെ ആരാധിക്കുന്നതിലാകട്ടെ യാതൊരു നീക്കുപോക്കും വരുത്താതെ കൃത്യനിഷ്ഠയോടും ധീരതയോടും കൂടി അവ നിർവ്വഹിക്കുമാറുള്ള കരുത്തും, ശക്തിയും, അവർക്കുണ്ടായിരുന്നു. മതവിജ്ഞാനങ്ങളിലും, ധാർമിക ചിന്തകളിലും വേണ്ടത്ര മനോദൃഷ്ടിയും, ദീർഘക്കാഴ്ചയും ഉണ്ടായിരുന്നു. ഇതാണ് اولى الايدى والابصار (കരബലവും ദീർഘദൃഷ്ടിയുമുള്ളവർ) എന്ന വിശേഷണം കുറിക്കുന്നത്. പരലോകസ്മരണ-അഥവാ എല്ലാ കാര്യങ്ങളും പരലോകനന്മയെ മുൻനിർത്തിയും, പരലോകവിശ്വാസത്തിന്റെ അടിസ്ഥാനത്തിലും ആയിരിക്കുക-എന്ന ആ പരിശുദ്ധവും, പരിപാവനവുമായ മഹൽഗുണമത്രെ അല്ലാഹു അവരെ ഇത്രയും ഉൽകൃഷ്ടരാക്കുവാൻ കാരണം. പാരത്രികബോധവും ദൈവവിശ്വാസവും മനുഷ്യരിൽ ഉണ്ടാക്കിത്തീർക്കുകയാണല്ലോ പ്രവാചകന്മാരുടെ ആഗമനോദ്ദേശ്യം. تُرِيدُونَ عَرَضَ الدُّنْيَا وَاللَّهُ يُرِيدُ الْآخِرَةَ (നിങ്ങൾ ഐഹിക വിഭവത്തെ ഉദ്ദേശിക്കുന്നു. അല്ലാഹുവാകട്ടെ പരലോകത്തെ ഉദ്ദേശിക്കുന്നു. (സൂ: അൻഫാൽ 67)

هَٰذَا ذِكْرٌ ۚ وَإِنَّ لِلْمُتَّقِينَ لَحُسْنَ مَـَٔابٍ ﴿٤٩﴾

**﴾49﴿ ഇതൊരു സ്മരണ (അഥവാ പ്രസ്താവന)യത്രെ. നിശ്ചയമായും, (സൂക്ഷിക്കുന്ന) ഭയഭക്തന്മാർക്ക് നല്ല മടക്ക സ്ഥാനമുണ്ട്.**

جَنَّـٰتِ عَدْنٍ مُّفَتَّحَةً لَّهُمُ ٱلْأَبْوَٰبُ ﴿٥٠﴾

**﴾50﴿ അതായത്, അവർക്കു വേണ്ടി വാതിലുകൾ തുറന്നുവെക്കപ്പെട്ടിട്ടുള്ള സ്ഥിരവാസത്തിന്റെ സ്വർഗങ്ങൾ!-**

مُتَّكِـِٔينَ فِيهَا يَدْعُونَ فِيهَا بِفَـٰكِهَةٍ كَثِيرَةٍ وَشَرَابٍ ﴿٥١﴾

**﴾51﴿ അതിൽ ചാരിയിരുന്നുകൊണ്ടായിരിക്കും (അവർ സുഖിക്കുക) ധാരാളം (സുഖഭോജ്യങ്ങളായ) പഴങ്ങൾക്കും പാനീയത്തിനും അവർ അവിടത്തിൽ വിളിച്ച് (ആവശ്യപ്പെട്ടു) കൊണ്ടിരിക്കും.**

۞ وَعِندَهُمْ قَٰصِرَٰتُ ٱلطَّرْفِ أَتْرَابٌ ﴿٥٢﴾

**《52》 അവരുടെ അടുക്കൽ (ഇണയൊത്ത) സമ വയസ്കരായ, (പരദൃഷ്ടിവെക്കാതെ) കണ്ണ് നിയന്ത്രിക്കുന്ന സ്ത്രീകളും ഉണ്ടായിരിക്കും.**

هَٰذَا مَا تُوعَدُونَ لِيَوْمِ ٱلْحِسَابِ ﴿٥٣﴾

**《53》 (ഹേ, ഭയഭക്തന്മാരെ,) വിചാരണാദിവസത്തേക്ക് നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെടുന്നതാണ് ഇത്!**

إِنَّ هَٰذَا لَرِزْقُنَا مَا لَهُۥ مِن نَّفَادٍ ﴿٥٤﴾

**《54》 നിശ്ചയമായും, അത് നമ്മുടെ വക (പാരിതോഷികമായി) നൽകുന്നതാണ്: യാതൊരു (വിധത്തിലുള്ള) തീർന്നുപോക്കും അതിനുണ്ടാകുന്നതല്ല.**

---

《49》 هَٰذَا ഇത് ذِكْرٌ ഒരു സ്മരണ (കീർത്തി, പ്രസ്താവന)യാണ് وَإِنَّ لِلْمُتَّقِينَ ഭയഭക്തന്മാർക്ക് നിശ്ചയമായും ഉണ്ട് لَحُسْنَ مَآبٍ നല്ല മടക്കസ്ഥാനം 《50》 جَنَّاتِ عَدْنٍ അതായത് സ്ഥിരവാസത്തിന്റെ സ്വർഗങ്ങൾ مُفَتَّحَةً لَهُمُ അവർക്കുവേണ്ടി തുറന്നുവെക്കപ്പെട്ട الأَبْوَابُ വാതിലുകൾ 《51》 مُتَّكِئِينَ ചാരിയിരിക്കുന്നവരായിക്കൊണ്ട് فِيهَا അതിൽ يَدْعُونَ അവർ വിളിക്കും, ആവശ്യപ്പെടും فِيهَا അതിൽ بِفَاكِهَةٍ പഴവർഗത്തിന് സുഖഭോജ്യത്തിന് كَثِيرَةٍ ധാരാളമായുള്ള وَشَرَابٍ പാനീയത്തിന് 《52》 وَعِندَهُمْ അവരുടെ അടുക്കലുണ്ടായിരിക്കും قَاصِرَاتُ الطَّرْفِ കണ്ണിനെ (ദൃഷ്ടിയെ) നിയന്ത്രിക്കുന്നവർ, ചുരുക്കുന്നവർ أَتْرَابٌ സമവയസ്കരായ, ഇണയൊത്തവരായ 《53》 هَذَا ഇത് مَا تُوعَدُونَ നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെടുന്നതാണ് لِيَوْمِ الْحِسَابِ വിചാരണ ദിവസത്തേക്ക് 《54》 إِنَّ هَذَا നിശ്ചയമായും ഇത് لَرِزْقُنَا നാം നൽകുന്നതാണ് (നമ്മുടെ വക ആഹാരമാണ്, പാരിതോഷികമാണ്) مَا لَهُ അതിന്നില്ല, ഉണ്ടാകുന്നതല്ല مِن نَّفَادٍ യാതൊരു തീർന്നുപോകലും (ഒട്ടും അവസാനിക്കൽ)

---

സംസാരിച്ച് വന്നിരുന്ന വിഷയം അവസാനിപ്പിച്ചു മറ്റൊരു വിഷയത്തിലേക്ക് പ്രവേശിക്കുന്നതിനുള്ള ഒരു പീഠികയാണ് هَذَا ذِكْر (ഇതൊരു സ്മരണയത്രെ) എന്ന വാക്യം ذِكْر എന്ന പദത്തിന് പ്രസ്താവന, സ്മരണ, ഉപദേശം, കീർത്തി എന്നൊക്കെ അർത്ഥമുണ്ട്. പല പ്രവാചകന്മാരെക്കുറിച്ചും ഇതുവരെ സംസാരിച്ചുവന്നത് ഒരു അനുസ്മരണം എന്ന നിലക്കാണ്. അല്ലെങ്കിൽ ഉപദേശമെന്ന നിലക്കാണ്, അതുമല്ലെങ്കിൽ, അവരുടെ കീർത്തിയും യോഗ്യതയും വിവരിച്ചതാണ് എന്നിങ്ങിനെ പല വ്യാഖ്യാനങ്ങളും ഈ വാക്യത്തിന്ന് നൽകപ്പെട്ടു കാണാം. അതെല്ലാം പ്രസ്തുത അർത്ഥങ്ങളെ ആധാരമാക്കിയാകുന്നു.

ആ പ്രവാചകന്മാരുടെ കാൽപാടുകളെ അനുഗമിച്ചുകൊണ്ട് അല്ലാഹുവിന്റെ വിധി

വിലക്കുകളെ അനുസരിച്ചു ജീവിക്കുന്ന ഭയഭക്തന്മാർക്ക് സിദ്ധിക്കുന്ന പാരത്രിക നേട്ടങ്ങളെയാണ് ഈ വചനങ്ങൾ വിവരിച്ചത്. നേരെമറിച്ച് അല്ലാഹുവിനെയും, പ്രവാചകന്മാരെയും ധിക്കരിച്ച് ജീവിക്കുന്ന കുറ്റവാളികൾക്ക് ലഭിക്കുവാനിരിക്കുന്ന അനുഭവങ്ങളെപ്പറ്റി അടുത്ത വചനത്തിൽ വിവരിക്കുന്നു.

هَٰذَا ۚ وَإِنَّ لِلطَّٰغِينَ لَشَرَّ مَـَٔابٍ ﴿٥٥﴾

**《55》 ഇതാണ് (അവരുടെ നില). (അതേസമയത്ത്) ധിക്കാരികൾക്ക് നിശ്ചയമായും മോശപ്പെട്ട മടക്കസ്ഥാനവും ഉണ്ടായിരിക്കും.**

جَهَنَّمَ يَصْلَوْنَهَا فَبِئْسَ ٱلْمِهَادُ ﴿٥٦﴾

**《56》 അതായത് ജഹന്നം [നരകം]!- അവരതിൽ കടന്നെരിയും. അപ്പോൾ, (ആ) വിരിപ്പ് വിതാനം എത്രയോ ചീത്ത!)**

هَٰذَا فَلْيَذُوقُوهُ حَمِيمٌ وَغَسَّاقٌ ﴿٥٧﴾

**《57》 ഇതാണ് (ഇവർക്കുള്ളത്); ആകയാൽ, ഇവരത് ആസ്വദിച്ചുകൊള്ളട്ടെ: (കൂടാതെ) അത്യുഷ്ണ ജലവും (ദുർഗന്ധത്തോടെ ഒഴുകി വരുന്ന) അതി ശൈത്യജലവും!**

وَءَاخَرُ مِن شَكْلِهِۦٓ أَزْوَٰجٌ ﴿٥٨﴾

**《58》 ഈ രൂപത്തിൽപെട്ട പല ഇനങ്ങൾ വേറെയും!!**

---

《55》 هَذَا ഇതാണ് (ഇങ്ങിനെയാണ്) وَإِنَّ لِلطَّاغِينَ നിശ്ചയമായും ധിക്കാരി (അതിക്രമി)കൾക്കുണ്ട്താനും لَشَرَّ مَآبٍ മോശപ്പെട്ട മടക്കസ്ഥാനം, പ്രാപ്യസ്ഥലം 《56》 جَهَنَّمَ അതായത് ജഹന്നം يَصْلَوْنَهَا അതിലവർ കടന്നെരിയും فَبِئْسَ അപ്പോൾ (എന്നിരിക്കെ, അതിനാൽ) വളരെ ചീത്തയാണ് الْمِهَادُ വിരിപ്പ്, വിതാനം《57》 هَذَا ഇതാണ് فَلْيَذُوقُوهُ ആകയാൽ (അങ്ങനെ) അവരത് ആസ്വദിക്കട്ടെ حَمِيمٌ ചുടുവെള്ളം, അത്യുഷ്ണ ജലം وَغَسَّاقٌ അതിശൈത്യ ജലവും, കീണ്ടൊലിക്കുന്ന നീരും《58》 وَآخَرُ വേറെയും مِنْ شَكْلِهِ അതിന്റെ രൂപത്തിൽ (ആകൃതിയിൽ)പെട്ട أَزْوَاجٌ പല ഇനങ്ങൾ (ഇണകൾ)

---

ദുർഗന്ധം വമിച്ചുകൊണ്ട് നരകവാസികളുടെ ശരീരങ്ങളിൽ നിന്നൊഴുകിയൊലിക്കുന്നതും, തണുപ്പേറിയതുമായ ഒരുതരം വെള്ളമാണ് غَسَاق(ഗസ്സാക്ക്). ഇമാം അഹ്മദ് (റ) മുതലായവർ ഉദ്ധരിച്ചിട്ടുള്ള ഒരു നബി വചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു: ഒരു തൊട്ടി ഗസ്സാക് ഇഹലോകത്ത് ഒഴിക്കപ്പെടുന്നപക്ഷം ഇഹലോകത്തുള്ളവർക്കെല്ലാം ദുർഗന്ധം വമിക്കുന്നതാണ്. നരകവാസികൾ ദാഹം അടക്കവയ്യാതെ വെള്ളത്തിനപേക്ഷിക്കുമ്പോൾ അവർക്ക് ലഭിക്കുന്നത് അതികഠിനമായ ഉഷ്ണജലമോ, അല്ലെങ്കിൽ അതിശൈത്യമായ പ്രസ്തുത ജലമോ ആയിരിക്കും. ഒന്ന്

ഉഷ്ണാധിക്യം നിമിത്തമാണെങ്കിൽ, മറ്റേതും ശൈത്യാധിക്യവും ദുർഗന്ധവും നിമിത്തം കുടിച്ചിറക്കുവാൻ സാധ്യമല്ല. ഇതുപോലെ, വൈവിധ്യവും, വൈരുദ്ധ്യവും നിറഞ്ഞ മറ്റനേകം ശിക്ഷാവകുപ്പുകളും അവർ അനുഭവിക്കേണ്ടതായുണ്ട്. അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ, ആമീൻ. നരകവാസികൾക്കിടയിൽ നടക്കുന്ന ചില രംഗങ്ങളെക്കുറിച്ചാണ് അടുത്ത വചനങ്ങളിൽ പ്രസ്താവിക്കുന്നത്:

هَٰذَا فَوْجٌ مُّقْتَحِمٌ مَّعَكُمْ ۖ لَا مَرْحَبًا بِهِمْ ۚ إِنَّهُمْ صَالُوا النَّارِ ﴿٥٩﴾

**《59》 ഇതാ നിങ്ങളോടൊപ്പം (നരകത്തിൽ) തിരക്കിക്കടന്നുവരുന്ന ഒരുകൂട്ടം! അവർക്ക് സ്വാഗതമില്ല! നിശ്ചയമായും അവർ നരകത്തിൽ കടന്നെരിയുന്നവരത്രെ.**

قَالُوا بَلْ أَنتُمْ لَا مَرْحَبًا بِكُمْ ۖ أَنتُمْ قَدَّمْتُمُوهُ لَنَا ۖ فَبِئْسَ الْقَرَارُ ﴿٦٠﴾

**《60》 അവർ [തിരക്കിക്കടന്നു വരുന്നവർ] പറയും: പക്ഷേ, നിങ്ങളാണ് (സ്വാഗതം നൽകപ്പെടാത്തവർ);- നിങ്ങൾക്ക് സ്വാഗതമില്ല. നിങ്ങളത്രെ ഞങ്ങൾക്ക് ഇത് മുമ്പേവരുത്തിവെച്ചത്. അപ്പോൾ (ആ) പാർപ്പിടം എത്രയോ ചീത്ത (തന്നെ)!**

---

《59》 هَٰذَا فَوْجٌ ഇതാ ഒരു കൂട്ടം, സംഘം مُّقْتَحِمٌ തിരക്കിവരുന്ന مَّعَكُمْ നിങ്ങളുടെ കൂടെ لَا مَرْحَبًا സ്വാഗതം (സ്വീകരണം) ഇല്ല بِهِمْ അവർക്ക് إِنَّهُمْ നിശ്ചയമായും അവർ صَالُوا النَّارِ നരകത്തിൽ കടന്നെരിയുന്നവരാണ് 《60》 قَالُوا അവർ പറയും بَلْ പക്ഷേ, എങ്കിലും أَنتُمْ നിങ്ങളാണ് لَا مَرْحَبًا بِكُمْ നിങ്ങൾക്ക് സ്വാഗതമില്ല أَنتُمْ നിങ്ങൾ, നിങ്ങളത്രെ قَدَّمْتُمُوهُ ഇത് മുമ്പ് വരുത്തിവെച്ചു لَنَا ഞങ്ങൾക്ക് فَبِئْسَ അപ്പോൾ (എന്നിരിക്കെ) വളരെ ചീത്ത, മോശമാണ് الْقَرَارُ താവളം, പാർപ്പിടം

---

ധിക്കാരവർഗത്തിലെ നേതാക്കൾ നരകത്തിൽ പ്രവേശിക്കുമ്പോൾ അവരൊന്നിച്ച് അവരുടെ അനുയായികളും കൂട്ടം കൂട്ടമായി നരകത്തിലേക്ക് വന്നുകൊണ്ടിരിക്കും. ഈ അവസരത്തിൽ നേതാക്കളോട്: ഇതാ നിങ്ങളൊന്നിച്ച് തിരക്കിക്കടന്നുവരുന്ന ഒരുകൂട്ടം! എന്ന് പറയപ്പെടും. അപ്പോൾ അവർ തങ്ങളുടെ അനുയായികളുടെ നേരെ സ്വീകരിക്കുന്ന നയമാണ്, അവർക്ക് സ്വാഗതമില്ല ( لاَ مَرْحَبًا بِهِمْ ) എന്ന വാക്ക് കാണിക്കുന്നത്. ഇഹത്തിൽ വെച്ച് അവർ പരസ്പരം സ്വാഗതം നൽകുകയും, കൂട്ടുകെട്ടിൽ വർത്തിക്കുകയും ചെയ്തിരുന്നുവെങ്കിലും, ഇപ്പോൾ അവർ തങ്ങൾക്കൊരു ശല്യവും, ശാപവുമായിട്ടാണിരിക്കുന്നത്. അങ്ങനെ, അവരുടെ നേരെയുള്ള അറപ്പും, വെറുപ്പും അവർ പ്രകടിപ്പിക്കുന്നു. പക്ഷേ, ഏതായാലും അവരും ഇവരെപ്പോലെ നരകത്തിൽ കടന്നെരിയുന്നവർതന്നെയാണ്. നേതാക്കളുടെ നേരെ നീതന്മാരും അവരുടെ വെറുപ്പും പ്രതിഷേധവും പ്രകടമാക്കും: ഞങ്ങളല്ല-നിങ്ങളാണ്- സ്വാഗതം

നൽകപ്പെടാത്തവർ, നിങ്ങളാണല്ലോ ഇതെല്ലാം ഞങ്ങൾക്ക് വരുത്തിവെച്ചത്....

قَالُواْ رَبَّنَا مَن قَدَّمَ لَنَا هَٰذَا فَزِدۡهُ عَذَابًا ضِعۡفًا فِي ٱلنَّارِ ﴿٦١﴾

**﴿61﴾ അവർ പറയും ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്ക് ഇത് മുമ്പേവരുത്തി വെച്ചതാരോ അവന് നരകത്തിൽ ഇരട്ടിയായ ശിക്ഷ നീ വർദ്ധിപ്പി ക്കേണമേ!.**

وَقَالُواْ مَا لَنَا لَا نَرَىٰ رِجَالًا كُنَّا نَعُدُّهُم مِّنَ ٱلۡأَشۡرَارِ ﴿٦٢﴾

**﴿62﴾ അവർ (പരസ്പരം) പറയും: നമുക്കെന്താണ്, ദുർജ്ജനങ്ങളുടെ കൂട്ടത്തിൽ പെട്ടവരായി നാം എണ്ണിവന്നിരുന്ന ചില മനുഷ്യ ന്മാരെ (ഇവിടെ) കാണുന്നില്ലല്ലോ?!**

أَتَّخَذۡنَٰهُمۡ سِخۡرِيًّا أَمۡ زَاغَتۡ عَنۡهُمُ ٱلۡأَبۡصَٰرُ ﴿٦٣﴾

**﴿63﴾ 'നാം അവരെ (വൃഥാ) പരിഹാസ്യമാക്കിത്തീർത്തുവോ?- അതല്ല, അവരിൽ നിന്നും (നമ്മുടെ) ദൃഷ്ടികൾ തെറ്റിപ്പോയിരിക്കുകയാണോ!?'**

---

**﴿61﴾** قَالُوا അവർപറയും رَبَّنَا ഞങ്ങളുടെ രക്ഷിതാവേ مَنْ قَدَّمَ ആർ മുമ്പ് വരുത്തിവെച്ചുവോ لَنَا هَٰذَا ഞങ്ങൾക്ക് ഇത് فَزِدْهُ എന്നാലവന്ന് നീ വർദ്ധിപ്പിക്കണേ عَذَابًا ضِعْفًا ഇരട്ടിയായ ശിക്ഷ فِي النَّارِ നരകത്തിൽ **﴿62﴾** وَقَالُوا അവർ പറയും مَا لَنَا ഞങ്ങൾക്കെന്താണ്, നമുക്കെന്തായി لَا نَرَىٰ നാം (ഞങ്ങൾ) കാണുന്നില്ല رِجَالًا ചില പുരുഷന്മാരെ (മനുഷ്യരെ) كُنَّا نَعُدُّهُمْ നാമവരെ എണ്ണിയിരുന്നു مِنَ الْأَشْرَارِ ദുർജ്ജനങ്ങളിൽപെട്ടവരായി **﴿63﴾** أَتَّخَذْنَاهُمْ നാമവരെ ആക്കിയോ سِخْرِيًّا പരിഹാസ്യപാത്രം أَمْ زَاغَتْ അതല്ല (അല്ലെങ്കിൽ) തെറ്റിപ്പോയോ عَنْهُمُ അവരിൽനിന്ന് الْأَبْصَارُ കാഴ്ചകൾ, ദൃഷ്ടികൾ

---

അവിശ്വാസികളുടെ ദൃഷ്ടിയിൽ ദുർജ്ജനങ്ങളും, നിന്ദ്യരുമായി കരുതപ്പെട്ടിരുന്ന നല്ല മനുഷ്യന്മാരെ ചിലരെപ്പറ്റി അവർ തമ്മിൽതമ്മിൽ സംസാരിക്കുകയാണ്. നാമവരെ പരിഹസിച്ചുവെന്നത് കേവലം അബദ്ധമായിരിക്കുകയാണോ, അവർ വിജയികളായി നരകശിക്ഷകളിൽനിന്ന് രക്ഷപ്പെട്ടിരിക്കുകയാണോ? അതല്ല; നമുക്കവരെ കണ്ടെത്താൻ കഴിയാതെ വന്നതുകൊണ്ടാണോ ഇവിടെ കാണാത്തത്?! എന്നിങ്ങനെ അവർ പരസ്പരം ചോദിക്കുന്നു. ഇപ്പറഞ്ഞതെല്ലാം കേവലം ചില ഉപമാലങ്കാരങ്ങളോ, അതിശയോക്തിയോ അല്ല-തികച്ചും സംഭവിക്കുന്ന യാഥാർത്ഥ്യങ്ങൾതന്നെയാണ്-എന്ന് അല്ലാഹു ഉറപ്പിച്ചു പറയുന്നു:

إِنَّ ذَٰلِكَ لَحَقٌّ تَخَاصُمُ

**﴿64﴾ നിശ്ചയമായും അത്,**

| | |
|---|---|
| أَهْلِ ٱلنَّارِ ﴿٦٤﴾ | **യഥാർത്ഥം തന്നെ! (അതെ) നരകക്കാരുടെ (ഇടയിൽ നടക്കുന്ന) കക്ഷിവഴക്ക് അഥവാ വിവാദം) ആകുന്നു.** |

《64》 إِنَّ ذَٰلِكَ നിശ്ചയമായും അത് لَحَقٌّ യഥാർത്ഥം (വാസ്തവം) തന്നെ تَخَاصُمُ കക്ഷിവഴക്കാണ്, വിവാദമാണ്, തർക്കമാണ് أَهْلِ النَّارِ നരകക്കാരുടെ

## വിഭാഗം - 5

കഴിഞ്ഞ കുറെ ആയത്തുകളിലായി തൗഹീദ്, പ്രവാചകത്വം, മരണാനന്തരജീവിതം ആദിയായവയെ സംബന്ധിച്ച് പലതും പ്രസ്താവിച്ചു. അവിശ്വാസികളുടെ നിഷേധത്തെക്കുറിച്ചും സംസാരിച്ചു. അവർക്ക് താക്കീതും, നബിﷺക്കും സത്യവിശ്വാസികൾക്കും മനസ്സമാധാനവും നൽകുന്ന പല പൂർവ്വ ചരിത്രങ്ങൾ വിവരിക്കുകയും ചെയ്തു. അനന്തരം പരലോകത്ത്‌വെച്ച് സജ്ജനങ്ങളുടെയും, ദുർജനങ്ങളുടെയും, ചില അനുഭവങ്ങളെ ചൂണ്ടിക്കാട്ടി. വീണ്ടും സംസാരഗതി ആദ്യത്തെ വിഷയങ്ങളിലേക്കുതന്നെ തിരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:

| | |
|---|---|
| قُلْ إِنَّمَآ أَنَا۠ مُنذِرٌ ۖ وَمَا مِنْ إِلَٰهٍ إِلَّا ٱللَّهُ ٱلْوَٰحِدُ ٱلْقَهَّارُ ﴿٦٥﴾ | **《65》 (നബിയേ) പറയുക: നിശ്ചയമായും ഞാൻ ഒരു മുന്നറിയിപ്പുകാരൻ മാത്രമാകുന്നു; ഏകനായ സർവാധിപതിയായ അല്ലാഹു അല്ലാതെ യാതൊരാരാധ്യനും ഇല്ലതന്നെ.** |
| رَبُّ ٱلسَّمَٰوَٰتِ وَٱلْأَرْضِ وَمَا بَيْنَهُمَا ٱلْعَزِيزُ ٱلْغَفَّٰرُ ﴿٦٦﴾ | **《66》 ആകാശങ്ങളുടെയും, ഭൂമിയുടെയും, അവയുടെ ഇടയിലുള്ളതിന്റെയും രക്ഷിതാവാണ്, പ്രതാപശാലിയാണ് വളരെ പൊറുക്കുന്നവനാണ് (അവൻ).** |
| قُلْ هُوَ نَبَؤٌا۟ عَظِيمٌ ﴿٦٧﴾ | **《67》 പറയുക: അത് ഒരു വമ്പിച്ച വർത്തമാനമാകുന്നു!-** |
| أَنتُمْ عَنْهُ مُعْرِضُونَ ﴿٦٨﴾ | **《68》 നിങ്ങൾ അതിൽനിന്ന് (അശ്രദ്ധരായി) തിരിഞ്ഞുകളയുന്നവരാണ്.** |
| مَا كَانَ لِىَ مِنْ عِلْمٍۭ بِٱلْمَلَإِ ٱلْأَعْلَىٰٓ إِذْ يَخْتَصِمُونَ ﴿٦٩﴾ | **《69》മലഉൽ അഅ്‌ലായെ [ഉന്നത സമൂഹത്തെ]ക്കുറിച്ച് - അവർ വിവാദം നടത്തി കൊണ്ടിരിക്കുമ്പോൾ - എനിക്ക് യാതൊരു അറിവും ഉണ്ടായിരുന്നില്ല;-** |

| إِن يُوحَىٰٓ إِلَىَّ إِلَّآ أَنَّمَآ أَنَا۠ نَذِيرٌ مُّبِينٌ ﴿٧٠﴾ | ﴿70﴾ ഞാൻ ഒരു പ്രത്യക്ഷനായ താക്കീതുകാരനാണ് എന്നതിനാലല്ലാതെ, എനിക്ക് വഹ്‌യ് [ദിവ്യബോധനം] നൽകപ്പെടുന്നില്ല. |
|---|---|

﴿65﴾ قُلْ നീ പറയുക إِنَّمَا أَنَا നിശ്ചയമായും ഞാൻ مُنذِرٌ ഒരു മുന്നറിയിപ്പുകാരൻ (മാത്രം) ആകുന്നു وَمَا مِنْ إِلَٰهٍ ഒരു ഇലാഹുമില്ല إِلاَّ اللّٰهُ അല്ലാഹു അല്ലാതെ الْوَاحِدُ ഏകനായ الْقَهَّارُ സർവാധികാരിയായ ﴿66﴾ رَبُّ السَّمَاوَاتِ ആകാശങ്ങളുടെ റബ്ബാണ് وَالْأَرْضِ ഭൂമിയുടെയും وَمَا بَيْنَهُمَا അവ രണ്ടിനിടയിലുള്ളതിന്റെയും الْعَزِيزُ പ്രതാപശാലിയാണ് الْغَفَّارُ വളരെ പൊറുക്കുന്നവർ ﴿67﴾ قُلْ നീ പറയുക هُوَ نَبَأٌ അതൊരു വർത്തമാനമാണ് عَظِيمٌ വമ്പിച്ച ﴿68﴾ أَنتُمْ നിങ്ങൾ عَنْهُ അതിൽനിന്ന്, അതുവിട്ട് مُعْرِضُونَ തിരിഞ്ഞുപോകുന്നവരാണ്, അശ്രദ്ധരാണ് ﴿69﴾ مَا كَانَ لِيَ എനിക്കില്ല, ഉണ്ടായിട്ടില്ല مِنْ عِلْمٍ യാതൊരറിവും بِالْمَلَإِ الْأَعْلَىٰ മലഉൽ അഅ്‌ലായെ (ഉന്നത സമൂഹത്തെ)പ്പറ്റി إِذْ يَخْتَصِمُونَ അവർ വിവാദം (തർക്കം) നടത്തുമ്പോൾ ﴿70﴾ إِن يُوحَىٰ വഹ്‌യ് നൽകപ്പെടുന്നില്ല إِلَيَّ എനിക്ക് إِلَّا أَنَّمَا أَنَا ഞാൻ ആയതിനാലല്ലാതെ نَذِيرٌ ഒരു താക്കീതുകാരൻ مُبِينٌ പ്രത്യക്ഷനായ

ആകാശഭൂമികളെ സൃഷ്ടിച്ച് നിയന്ത്രിച്ച്പോരുന്ന സർവാധിപതിയായ അല്ലാഹു അല്ലാതെ മറ്റൊരു ആരാധ്യനും ഇല്ലെന്നുള്ള പ്രബോധനവും, അത് നിഷേധിക്കുന്നവരെ താക്കീത് ചെയ്യലുമാണ് എന്റെ കൃത്യം. ഇതൊരു ചെറിയ വിഷയമാണെന്ന് നിങ്ങൾ ധരിക്കേണ്ട. ഏറ്റവും വമ്പിച്ച ഒരു കാര്യമാണിത്. പക്ഷേ, നിങ്ങൾ അതിനെ അവഗണിച്ച് തള്ളുകയാണ് ചെയ്യുന്നത്. ഞാൻ ഇത് പ്രബോധനം ചെയ്യുവാൻ കാരണം, അല്ലാഹു എന്നെ നിങ്ങൾക്ക് താക്കീത് ചെയ്യുവാൻവേണ്ടി അയച്ചിരിക്കുന്നതാണ്. അങ്ങനെ, അവനിൽനിന്ന് എനിക്ക് വഹ്‌യ് ലഭിക്കുകയും ചെയ്യുന്നു. എന്നല്ലാതെ, മലക്കുകളുടെ ഉന്നത സമൂഹമാകുന്ന മലഉൽ അഅ്‌ലായുടെ ഇടയിൽ നടന്നതോ, നടന്നുവരുന്നതോ ആയ വിവാദസംസാരങ്ങളെക്കുറിച്ച് എനിക്ക് ഒന്നും അറിഞ്ഞുകൂടാ. ഞാനിത് പ്രബോധനം ചെയ്യുവാൻ കാരണം അതല്ലതാനും, വഹ്‌യ് മൂലമാണ് അതിനെ സംബന്ധിച്ച് എനിക്ക് അറിവ് ലഭിച്ചിരിക്കുന്നത്. എന്ന് താൽപര്യം.

മലഉൽ അഅ്‌ലാ(الْمَلَأُ الْأَعْلَى) എന്ന വാക്കിന് ഉന്നത സമൂഹംഎന്നും മറ്റും വിവർത്തനം നൽകപ്പെടാം. ഇത് മലക്കുകൾക്ക് പൊതുവിൽ പറയപ്പെടുന്നതാണെന്നും, അതല്ല അവരിലുള്ള ഒരു പ്രത്യേക വിഭാഗത്തിന് പറയപ്പെടുന്നതാണെന്നും മഹാന്മാർക്കിടയിൽ രണ്ടഭിപ്രായങ്ങളുണ്ട്. ഏതായാലും മലഉൽ അഅ്‌ലാഎന്ന പേര് മലക്കുകളെ ഉദ്ദേശിച്ചുമാത്രം പറയപ്പെടുന്നതാണെന്നും, മനുഷ്യരെക്കുറിച്ച് പറയുന്നതല്ലെന്നുമുള്ളതിൽ ആർക്കും പക്ഷാന്തരമില്ല മലഉൽ അഅ്‌ലാവിവാദം നടത്തിക്കൊണ്ടിരിക്കുമ്പോൾ അവരെപ്പറ്റി ഒന്നും അറിഞ്ഞുകൂടായിരുന്നു എന്നാണല്ലോ 69-ാം വചനത്തിൽ പറഞ്ഞിരിക്കുന്നത്. മലക്കുകൾ വിവാദം നടത്തുന്ന സംഭവം പലതുമായിരിക്കുവാൻ സാധ്യതയുണ്ട്. എങ്കിലും ഇവിടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ള വിവാദം ഏതാണെന്ന് അടുത്ത 71-ാം വചനത്തിൽ നിന്ന് മനസ്സിലാക്കാം. അതായത് ഞാൻ മനുഷ്യനെ സൃഷ്ടി

ക്കുവാൻ പോകുന്നുവെന്ന് നിന്റെ റബ്ബ് മലക്കുകളോട് പറഞ്ഞ സന്ദർഭം (إِذْ قَالَ رَبُّكَ لِلْمَلاَئِكَةِ) എന്നാണതിന്റെ തുടക്കം. അപ്പോൾ, മലഉൽ അഅ്‌ലാ എന്ന് പറഞ്ഞത് മലക്കുകളെ ഉദ്ദേശിച്ചാണെന്നും വിവാദംകൊണ്ടുദ്ദേശ്യം മനുഷ്യവർഗത്തെക്കുറിച്ച് അവർ അല്ലാഹുവുമായി നടത്തിയ വിവാദമാണെന്നും സ്പഷ്ടമായി. വിവാദത്തിന്റെ സന്ദർഭം വ്യക്തമാക്കിയെങ്കിലും, എന്തായിരുന്നു ആ വിവാദമെന്ന് ഇവിടെ അല്ലാഹു പറഞ്ഞിട്ടില്ല പക്ഷേ സൂറത്തുൽ ബക്വറഃ 30-32ൽ അതിനെ പറ്റി പ്രസ്താവിച്ചിട്ടുണ്ട് അല്ലാഹു മനുഷ്യരെ സൃഷ്ടിക്കുവാൻ ഉദ്ദേശിച്ചപ്പോൾ, ഭൂമിയിൽ ഞാനൊരു ഖലീഫഃയെ ആക്കുവാൻ പോകുന്നുവെന്ന് അവൻ മലക്കുകളോട് പറയുകയുണ്ടായി. അപ്പോൾ, അവർ അല്ലാഹുവിനോട്: 'ഭൂമിയിൽ കുഴപ്പമുണ്ടാക്കുകയും രക്തം ചിന്തുകയും ചെയ്യുന്നവരെ നീ അതിൽ ഏർപ്പെടുത്തുകയാണോ' എന്നും മറ്റും ചോദിച്ചു. 'നിങ്ങൾക്കറിയാത്തത് എനിക്കറിയാം'എന്ന് അല്ലാഹു മറുപടിയും പറഞ്ഞു. (وَإِذْ قَالَ رَبُّكَ لِلْمَلاَئِكَةِ - الْعَلِيمُ الْحَكِيمُ: البقرة) എന്നാണവിടെ പറഞ്ഞിരിക്കുന്നത്.

പിശാചുക്കൾ ആകാശത്തുചെന്ന് മലക്കുകളിൽനിന്ന് ചില വാർത്തകൾ കേൾക്കാറുണ്ടായിരുന്നുവെന്നും, നബിﷺയുടെ ആഗമനത്തോടുകൂടി അത് മുടക്കം ചെയ്യപ്പെട്ടുവെന്നും ക്വുർആൻ വ്യക്തമായ ഭാഷയിൽ ആവർത്തിച്ചു പറഞ്ഞിട്ടുള്ളതിനെ വിശ്വസിക്കുവാൻ കഴിയാത്തവർ, ആ ക്വുർആൻ വാക്യങ്ങളെ ദുർവ്യാഖ്യാനം ചെയ്തകൂട്ടത്തിൽ മലഉൽ അഅ്‌ലാ എന്ന് പറയുന്നത് മനുഷ്യരിലുള്ള പ്രമുഖ നേതാക്കളാണെന്ന് തട്ടിവിട്ടിട്ടുണ്ട്. ഇവിടെ 69-ാം വചനത്തിൽ പ്രസ്താവിച്ച മലഉൽ അഅ്‌ലായുടെ വിവാദംകൊണ്ടുദ്ദേശിക്കുന്നത് മുമ്പ് 59 മുതൽ 63- കൂടിയ വചനങ്ങളിൽ പ്രസ്താവിച്ച നരകവാസികളുടെ വിവാദമാണെന്നും അവർ സമർത്ഥിക്കുന്നു. ഇവരുടെ ഈ വാദങ്ങളെയും, ദുർവ്യാഖ്യാനങ്ങളെയും വേണ്ടത്ര തെളിവുസഹിതം സൂ: ഹിജ്റിനു ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ നാം ഖണ്ഡിച്ചിരിക്കുന്നു. അതുകൊണ്ട് ഇവിടെ എനി അതൊന്നും ആവർത്തിക്കേണ്ടുന്ന ആവശ്യമില്ല. മലക്കുകൾ നടത്തിയ വിവാദത്തിന്റെ സന്ദർഭവും, അനന്തരസംഭവങ്ങളും അടുത്ത വചനങ്ങളിൽ കാണുന്നു:-

إِذْ قَالَ رَبُّكَ لِلْمَلَـٰٓئِكَةِ إِنِّى خَـٰلِقٌۢ بَشَرًا مِّن طِينٍ ﴿٧١﴾

**《71》 അതായത്, നിന്റെ റബ്ബ് മലക്കുകളോട് പറഞ്ഞ സന്ദർഭം; ഞാൻ കളിമണ്ണിൽനിന്ന് ഒരു മനുഷ്യനെ [മനുഷ്യ വർഗത്തെ] സൃഷ്ടിക്കുവാൻ പോകുന്നു.**

فَإِذَا سَوَّيْتُهُۥ وَنَفَخْتُ فِيهِ مِن رُّوحِى فَقَعُوا۟ لَهُۥ سَـٰجِدِينَ ﴿٧٢﴾

**《72》 അങ്ങനെ, ഞാനവനെ (രൂപം നൽകി) ശരിപ്പെടുത്തുകയും, അവനിൽ എന്റെ (വക) ആത്മാവിൽനിന്നും ഞാൻ ഊതുകയും ചെയ്താൽ, നിങ്ങൾ അവന്ന് സുജൂദായി (തലകുനിച്ച്) വീഴണം.**

فَسَجَدَ ٱلْمَلَـٰٓئِكَةُ كُلُّهُمْ أَجْمَعُونَ ﴿٧٣﴾

**《73》 അപ്പോൾ മലക്കുകളെല്ലാവരും - മുഴുവനും - സുജൂദ് ചെയ്തു;**

إِلَّآ إِبۡلِيسَ ٱسۡتَكۡبَرَ وَكَانَ مِنَ ٱلۡكَٰفِرِينَ ﴿٧٤﴾

**﴾74﴿ - ഇബ്‌ലീസ് ഒഴികെ. അവൻ ഗർവ്വു നടിച്ചു. അവൻ അവിശ്വാസികളിൽ പെട്ടവനാകുന്നു.**

---

﴾71﴿ إِذْقَالَ പറഞ്ഞ സന്ദർഭം, പറഞ്ഞപ്പോൾ رَبُّكَ നിന്റെ റബ്ബ് لِلْمَلَائِكَةِ മലക്കുകളോട് إِنِّي നിശ്ചയമായും ഞാൻ خَالِقٌ സൃഷ്ടിക്കുന്നവനാണ് (സൃഷ്ടിക്കുവാൻ പോകുന്നു) بَشَرًا ഒരു മനുഷ്യനെ مِنْ طِينٍ കളിമണ്ണിൽനിന്ന് ﴾72﴿ فَإِذَاسَوَّيْتُهُ അങ്ങനെ ഞാനവനെ ശരിപ്പെടുത്തി (രൂപപ്പെടുത്തി)യാൽ وَنَفَخْتُ ഞാൻ ഊതുകയും (ചെയ്താൽ) فِيهِ അവനിൽ مِنْ رُوحِي എന്റെ ആത്മാവിൽ നിന്നും فَقَعُوا അപ്പോൾ വീഴുവിൻ لَهُ سَاجِدِينَ അവന് സുജൂദ് (സാഷ്ടാംഗം) ചെയ്യുന്നവരായി ﴾73﴿ فَسَجَدَالْمَلَائِكَةُ അപ്പോൾ മലക്കുകൾ സുജൂദ് ചെയ്തു كُلُّهُمْ അവരെല്ലാം أَجْمَعُونَ മുഴുവൻ ﴾74﴿ إلا إِبْلِيسَ ഇബ്‌ലീസൊഴികെ اسْتَكْبَرَ അവൻ ഗർവ്വ് (അഹംഭാവം, വലുപ്പം) നടിച്ച് وَكَانَ അവൻ ആകുന്നു, ആയിരുന്നു مِنَ الْكَافِرِينَ അവിശ്വാസികളിൽപെട്ട (വൻ)

---

മനുഷ്യപിതാവായ ആദം നബി (അ)നെ സൃഷ്ടിച്ചപ്പോഴത്തെ ചില സംഭവങ്ങളാണ് ഈ വചനങ്ങളിൽ കാണുന്നത്. അൽബകറഃ, അഅ്റാഫ്, ഹിജ്ർ, ഇസ്റാഉ് എന്നീ സൂറത്തുകളിലും മറ്റും ഈ സംഭവം വിവരിക്കപ്പെട്ടിരിക്കുന്നു. എന്നാൽ, മനുഷ്യവർഗത്തെ സൃഷ്ടിക്കുവാൻ പോകുന്ന വിവരം അല്ലാഹു മലക്കുകളെ അറിയിച്ചപ്പോൾ, ആദ്യം അവർ അതിനെക്കുറിച്ച് ചോദ്യം ചെയ്തതും, പിന്നീട് മനുഷ്യന്റെ സവിശേഷതയും ശ്രേഷ്ഠതയും കണ്ടപ്പോൾ തങ്ങൾക്ക് പിണഞ്ഞ അബദ്ധം അവർ സമ്മതിച്ചതും സൂ: അൽബകറഃ (30-33)യിൽ മാത്രമേ പറയപ്പെട്ടിട്ടുള്ളൂ. ആദം നബി (അ)ന് സുജൂദ് ചെയ്യുവാൻ മലക്കുകളോട് കൽപിച്ചതും, ഇബ്‌ലീസ് മാത്രം ആ കൽപന അനുസരിക്കാതിരുന്നതും പല സൂറത്തുകളിലും ആവർത്തിക്കപ്പെട്ടിരിക്കുന്നു. ഇവിടെയും ആ സംഭവം തന്നെയാണ് വിവരിക്കുന്നത്.

മനുഷ്യന്റെ ഉൽപത്തിയെ—അഥവാ ആദം നബി (അ)ന്റെ സൃഷ്ടിയെ-ക്കുറിച്ച് പ്രസ്താവിക്കുമ്പോൾ മൂന്നുനാല് വാക്കുകൾ അല്ലാഹു ഉപയോഗിച്ചതുകാണാം: 1) مِن تُرَابٍ (മണ്ണിൽനിന്ന്) എന്നും, 2) مِّن طِينٍ (കളിമണ്ണിൽനിന്ന്) എന്നും, 3) حَمَإٍ مَّسْنُونٍ (കറുപ്പ് നിറം വരുകയും മണത്തിൽ വ്യത്യാസം സംഭവിക്കുകയും ചെയ്തിട്ടുള്ള കുഴഞ്ഞു പാകപ്പെട്ട കളിമണ്ണ്) എന്നും, 4) صَلْصَالٍ كَالْفَخَّارِ (ചൂള വെക്കപ്പെട്ടിട്ടുള്ള ഇഷ്ടികപോലെ തട്ടിയാൽ ചലപല ശബ്ദമുണ്ടാകുന്ന ഉണങ്ങിയ കളിമണ്ണ്) എന്നും.
ഇവയിൽ ഒന്നാമത്തെ വാക്ക് മനുഷ്യന്റെ ഉത്ഭവസ്ഥാനം സാമാന്യമായി ചൂണ്ടിക്കാട്ടുന്നു. ഒരു പാത്രമോ മറ്റോ ഉണ്ടാക്കുവാനുദ്ദേശിക്കുമ്പോൾ, ആദ്യം മണ്ണിൽനിന്ന് അതിന് പറ്റിയ തരം കളിമണ്ണ് തിരഞ്ഞെടുക്കപ്പെടുമല്ലോ. പിന്നീടത് കുഴച്ചും മറ്റും പാകപ്പെടുത്തിയ മൂശയിൽവെച്ച് രൂപം നൽകി ഉണങ്ങിയശേഷം ചൂളക്കുവെക്കുകയും ചെയ്യുന്നു. ഇതുപോലെ, ഏതോ ചില പരിവർത്തനഘട്ടങ്ങളെ കുറിക്കുന്നതാണ് ഈ വാക്കുകൾ എന്ന് മൊത്തത്തിൽ മനസ്സിലാക്കാം. ചില ഹദീഥുകളും ഇതിന് പിൻബലമായു

ണ്ട്. പക്ഷേ, ഓരോ ദശയേയും സംബന്ധിച്ച സൂക്ഷ്മമോ വിശദമോ ആയ വിവരണങ്ങളൊന്നും നൽകുവാൻ നമുക്ക് സാധ്യമല്ല. അതേ സമയത്ത് പരിണാമ വാദങ്ങൾ പോലെയുള്ള ഭൗതിക സിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിൽമാത്രം മനുഷ്യന്റെ ഉൽപത്തിയെക്കുറിച്ച് വിധി കൽപിക്കുവാനും, ആ വിധിക്ക് അനുകൂലമല്ലെന്ന് കാണുന്ന പ്രമാണങ്ങളെ കേവലം ഉപമകളും അലങ്കാരങ്ങളുമാക്കി അവഗണിക്കുവാനും നമുക്ക് നിവൃത്തിയില്ല.

وَنَفَخْتُ فِيهِ مِن رُّوحِي (എന്റെ ആത്മാവിൽനിന്നും അവനിൽ ഊതുകയും ചെയ്താൽ) എന്ന വാക്യം ശ്രദ്ധേയമാകുന്നു. ജഡത്തിൽ ആത്മാവുംകൂടി ചേരുമ്പോഴാണല്ലോ അത് ജീവിയായിത്തീരുന്നത്. ജഡം ഭൗതികാംശങ്ങളാൽ സൃഷ്ടിക്കപ്പെട്ടതാണ്. ആത്മാവാകട്ടെ, തനി ദൈവികമാണ്. അഥവാ മറ്റാർക്കും യാഥാർത്ഥ്യം കണ്ടുപിടിക്കുവാനും, അപഗ്രഥനം നടത്തുവാനും കഴിയാത്തതും, അല്ലാഹുവിന് മാത്രം അറിയാവുന്നതുമായ ഒരു രഹസ്യമാകുന്നു. എന്റെ ആത്മാവ് (رُّوحِي) എന്ന പ്രയോഗം അതാണ് സൂചിപ്പിക്കുന്നത്. പരമാണുവിൽപോലും ശാസ്ത്രം കൈകാര്യം ചെയ്യുവാൻ തുടങ്ങിയിട്ടുള്ള ഇക്കാലത്തും ആത്മാവിന്റെ സത്ത ഒരു പരമരഹസ്യമായിത്തന്നെ ഇരിക്കുകയാണ് അതങ്ങിനെത്തന്നെ തുടരുകയും ചെയ്യും. നബിﷺയോട് അല്ലാഹു പറയുന്നത് നോക്കുക: وَيَسْأَلُونَكَ عَنِ الرُّوحِ قُلِ الرُّوحُ مِنْ أَمْرِ رَبِّي وَمَا أُوتِيتُم مِّن الْعِلْمِ إِلاَّ قَلِيلاً – الاسراء : ٨٥ (അവർ നിന്നോട് ആത്മാവിനെപ്പറ്റി ചോദിക്കുന്നു. പറയുക: ആത്മാവ് എന്റെ റബ്ബിന്റെ കാര്യത്തിൽ പെട്ടതാണ്. നിങ്ങൾക്ക് അറിവിൽനിന്നും അൽപമല്ലാതെ നൽകപ്പെട്ടിട്ടില്ല. (സൂ: ഇസ്റാഉ്) മനുഷ്യന് ഇന്നേവരെ ലഭിച്ചതും, മേലിൽ ലഭിക്കുവാനിരിക്കുന്നതുമായ എല്ലാ അറിവുകളും ഈ അൽപമായ അറിവിന്റെ പരിധിയിൽ ഒതുങ്ങിനിൽക്കുന്നു.

ആദമിന് സുജൂദ് ചെയ്യുവാനുള്ള കൽപന മലക്കുകളെ അഭിമുഖീകരിക്കുന്നതായിട്ടാണ് ക്വുർആനിൽ എല്ലാ സ്ഥലത്തും പറയപ്പെട്ടിരിക്കുന്നത്. ഇബ്‌ലീസാണെങ്കിൽ ജിന്നുവർഗത്തിൽ പെട്ടവനാണ് (كَانَ مِنَ الْجِنِّ) എന്ന് സൂ: അൽകഹ്ഫിൽ അല്ലാഹു വ്യക്തമാക്കിയിട്ടുമുണ്ട്. പക്ഷേ, സുജൂദിന്റെ കൽപന ധിക്കരിക്കുകമൂലം അല്ലാഹുവിന്റെ ശാപകോപത്തിന് പാത്രമാകുന്നതിനുമുമ്പ് അവൻ മലക്കുകളാകുന്നമലഉൽ അഅ്‌ലാ (الْمَلأ الأَعْلَى)യുടെ കൂട്ടത്തിലായിരുന്നുവെന്നും, പ്രസ്തുത സംഭവത്തിനുശേഷമാണ് അവൻ അവരിൽനിന്ന് ബഹിഷ്കരിക്കപ്പെട്ടതെന്നുമാണ് ക്വുർആൻ വ്യാഖ്യാതാക്കൾ പ്രസ്താവിച്ചു കാണുന്നത്. 69–ാം വചനവും 71–ാം വചനവും തമ്മിലുള്ള ബന്ധം നോക്കുമ്പോഴും ഈ പ്രസ്താവന ശരിയായിരിക്കുവാൻ ന്യായം കാണുന്നു. അല്ലായിരുന്നുവെങ്കിൽ സുജൂദ് ചെയ്യുവാനുള്ള കൽപന മലക്കുകളോടാണല്ലോ — എനിക്ക് ബാധകമല്ലല്ലോ — എന്ന് ഇബ്‌ലീസ് പറയുമായിരുന്നു. തന്റെ ധിക്കാരത്തെ ന്യായീകരിച്ച കൂട്ടത്തിൽ ഇങ്ങിനെയൊരു സൂചനപോലും അവൻ ഉന്നയിച്ചിട്ടില്ലതാനും. അപ്പോൾ, وَكَانَ مِنَ الْكَافِرِينَ (അവൻ അവിശ്വാസികളിൽ പെട്ടവനാണ്) എന്ന് പറഞ്ഞതിന്റെ താൽപര്യം രണ്ട് പ്രകാരത്തിലായിരിക്കാവുന്നതാണ്. അതായത്, സുജൂദ് ചെയ്യുവാൻ കൂട്ടാക്കാതെ ഗർവ് നടിച്ചതുകൊണ്ട് അവൻ അവിശ്വാസികളിൽ പെട്ടവനായിത്തീർന്നു (اي صار مِنَ الْكَافِرِينَ) എന്നും, അവൻ അവിശ്വാസികളുടെ കൂട്ടത്തിൽപെട്ടവനാണെന്ന് അല്ലാഹുവിന് മുമ്പേ അറിയാമായിരുന്നു (اي كان في علم الله من الكافرين)

എന്നും, ഈ രണ്ട് പ്രകാരത്തിലും ഈ വാക്യത്തിന് മഹാന്മാർ അർത്ഥം കൽപിച്ചു കാണാം.

മലക്കുകളോട് ആദം നബി (അ)ന് സുജൂദ് ചെയ്യുവാൻ കൽപിച്ചതിൽ നമുക്കറിയാത്ത പല യുക്തികളും അടങ്ങിയിരിക്കാം. ഏതായലും അത് മനുഷ്യവർഗത്തിന്റെ ശ്രേഷ്ഠതയും, അല്ലാഹുവിങ്കൽ മനുഷ്യനുള്ള സ്ഥാനവും കാണിക്കുന്നുണ്ടെന്ന് സ്പഷ്ടമത്രെ. ഈ സുജൂദ് എങ്ങിനെയുള്ളതായിരുന്നുവെന്നതിൽ ഒന്നിലധികം അഭിപ്രായങ്ങളുണ്ട്. സുജൂദ് യഥാർത്ഥത്തിൽ അല്ലാഹുവിനായിരുന്നുവെന്നും, ആദം നബി (അ) കേവലം ഒരു ക്വിബ്‌ലഃ മാത്രമായിരുന്നു— അഥവാ അദ്ദേഹത്തിന്റെ നേരെ തിരിഞ്ഞായിരുന്നു അത് ചെയ്യേണ്ടിയിരുന്നത് — എന്നുമാണ് ചിലർ പറയുന്നത്. അതല്ല, ഒരു ഉപചാരവും ബഹുമാനവുമെന്ന നിലക്കായിരുന്നുവെന്ന് വേറെ ചിലരും പറയുന്നു. സുജൂദുകൊണ്ട് ഇവിടെ വിവക്ഷ സാഷ്ടാംഗ നമസ്കാരമല്ല— താഴ്മയും വിനയവും കാണിക്കലാണ്— എന്ന് മൂന്നാമതൊരു വിഭാഗം പറയുന്നു. അല്ലാഹുവിനറിയാം. ഏതായാലും— ഇമാംറാസി (റ) പ്രസ്താവിച്ചതുപോലെ- ഈ സുജൂദിന്റെ ഉദ്ദേശ്യം ആദം നബി (അ)ന് ആരാധന ചെയ്യലല്ല എന്നുള്ളതിൽ സംശയമില്ല. ഈ വിഷയത്തിൽ മുസ്‌ലിംകൾക്കിടയിൽ ഭിന്നാഭിപ്രായവുമില്ല. കാരണം, അല്ലാഹു അല്ലാത്തവരെ ആരാധിക്കൽ ശിർക്കാണെന്നും, ശിർക്ക് ചെയ്യുവാൻ അല്ലാഹു ഒരിക്കലും കൽപിക്കുകയില്ലെന്നും സ്പഷ്ടമാകുന്നു. ഈ സുജൂദിന്റെ താൽപര്യം എന്തുതന്നെ ആയിരുന്നാലും അല്ലാഹുവിന്റെ കൽപന അനുസരിച്ചാണല്ലോ, ഈ സുജൂദിനെ ആധാരമാക്കി മനുഷ്യവർഗം മലക്കുകളടക്കമുള്ള മറ്റെല്ലാ വർഗങ്ങളെക്കാളും ശ്രേഷ്ടതയുള്ളവരാണെന്ന് തീർത്തുപറയുവാൻ സാധ്യമല്ല. അതുകൊണ്ടാണ് ഈ വിഷയത്തിൽ മുസ്‌ലിംകൾക്കിടയിൽ അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടായതും. ഇബ്‌ലീസ് സുജൂദ് ചെയ്യാതിരിക്കാൻ പറഞ്ഞ ന്യായവും അനന്തരസംഭവങ്ങളും അടുത്ത വചനങ്ങളിൽ ഉദ്ധരിക്കുന്നു:

قَالَ يَٰٓإِبۡلِيسُ مَا مَنَعَكَ أَن تَسۡجُدَ لِمَا خَلَقۡتُ بِيَدَيَّۖ أَسۡتَكۡبَرۡتَ أَمۡ كُنتَ مِنَ ٱلۡعَالِينَ ﴿٧٥﴾

**《75》 അവൻ [റബ്ബ്] പറഞ്ഞു: ഹേ, ഇബ്‌ലീസ്! എന്റെ കരങ്ങളാൽ ഞാൻ സൃഷ്ടിച്ചുണ്ടാക്കിയതിന് സുജൂദ് ചെയ്യുവാൻ നിന്നെ മുടക്കിയത് എന്താണ്? നീ ഗർവ്വ് നടിച്ചുവോ, അതല്ല— നീ ഉന്നതന്മാരിൽ പെട്ടവനാണോ?!**

قَالَ أَنَا۠ خَيۡرٞ مِّنۡهُۖ خَلَقۡتَنِي مِن نَّارٖ وَخَلَقۡتَهُۥ مِن طِينٖ ﴿٧٦﴾

**《76》 അവൻ പറഞ്ഞു: ഞാൻ അവനെക്കാൾ ഉത്തമനാകുന്നു. എന്നെ നീ അഗ്നിയാൽ സൃഷ്ടിച്ചിരിക്കുന്നു; അവനെ നീ കളിമണ്ണിനാലും സൃഷ്ടിച്ചിരിക്കുന്നു.**

قَالَ فَٱخۡرُجۡ مِنۡهَا فَإِنَّكَ رَجِيمٞ ﴿٧٧﴾

**《77》 അവൻ [റബ്ബ്] പറഞ്ഞു: എന്നാൽ നീ ഇവിടത്തിൽനിന്ന് പുറത്തുപോകണം. നിശ്ചയമായും നീ**

ആട്ടപ്പെട്ടവനാകുന്നു.

وَإِنَّ عَلَيْكَ لَعْنَتِيٓ إِلَىٰ يَوْمِ ٱلدِّينِ ﴿٧٨﴾

﴾78﴿ നിശ്ചയമായും, (പ്രതിഫല) നടപടിയെടുക്കുന്ന ദിവസംവരേക്കും നിന്റെമേല്‍ എന്റെ ശാപമുണ്ടായിരിക്കുന്നതുമാണ്.

قَالَ رَبِّ فَأَنظِرْنِيٓ إِلَىٰ يَوْمِ يُبْعَثُونَ ﴿٧٩﴾

﴾79﴿ അവന്‍ പറഞ്ഞു: രക്ഷിതാവേ! എന്നാല്‍, അവര്‍ [മനുഷ്യര്‍] ഉയര്‍ത്തിഴുന്നേല്‍പിക്കപ്പെടുന്ന ദിവസംവരേക്കും നീ എനിക്ക് കാലതാമസം നല്‍കേണമേ!

قَالَ فَإِنَّكَ مِنَ ٱلْمُنظَرِينَ ﴿٨٠﴾

﴾80﴿ അവന്‍ [അല്ലാഹു] പറഞ്ഞു: എന്നാല്‍, നീ കാലതാമസം നല്‍കപ്പെട്ടവരുടെ കൂട്ടത്തില്‍തന്നെ;-

إِلَىٰ يَوْمِ ٱلْوَقْتِ ٱلْمَعْلُومِ ﴿٨١﴾

﴾81﴿ (പക്ഷേ, നിശ്ചിതമായി) അറിയപ്പെട്ട (ആ) സമയത്തിന്റെ ദിവസംവരേക്കും (മാത്രം).

---

﴾75﴿ قَالَ അവന്‍ പറഞ്ഞു يَاإِبْلِيسُ ഹേ, ഇബ്‌ലീസ് مَامَنَعَكَ നിന്നെ മുടക്കി (തടസപ്പെടുത്തി)യതെന്ത് أَنْ تَسْجُدَ നീ സുജൂദ് ചെയ്യുന്നതിന് لِمَاخَلَقْتُ ഞാന്‍ സൃഷ്ടിച്ചതിന് بِيَدَيَّ എന്റെ ഇരുകരങ്ങളാല്‍, കൈകള്‍കൊണ്ട് أَسْتَكْبَرْتَ നീ ഗര്‍വ്വ് നടിച്ചുവോ أَمْ كُنْتَ അതല്ല (അല്ലെങ്കില്‍) നീ ആയോ, ആണോ مِنَ الْعَالِينَ ഉന്നതന്മാരില്‍, ഉയര്‍ന്നവരില്‍ (പെട്ടവര്‍) ﴾76﴿ قَالَ അവര്‍ പറഞ്ഞു أَنَاخَيْرٌ ഞാന്‍ ഉത്തമനാണ് مِنْهُ അവനെക്കാള്‍ خَلَقْتَنِي നീ എന്നെ സൃഷ്ടിച്ചിരിക്കുന്നു مِنْ نَارٍ തീയിനാല്‍, അഗ്നിയില്‍നിന്ന് وَخَلَقْتَهُ അവനെ നീ സൃഷ്ടിച്ചു مِنْ طِينٍ കളിമണ്ണിനാല്‍ ﴾77﴿ قَالَ അവന്‍ പറഞ്ഞു فَاخْرُجْ എന്നാല്‍ നീ പുറത്തുപോകണം مِنْهَا ഇതില്‍ (ഇവിടത്തില്‍)നിന്ന് فَإِنَّكَ കാരണം, നിശ്ചയമായും നീ رَجِيمٌ ആട്ടപ്പെട്ടവനാണ് (ശപിക്കപെട്ടവനാണ്) ﴾78﴿ وَإِنَّ عَلَيْكَ നിശ്ചയമായും നിന്റെ മേല്‍ ഉണ്ട്താനും لَعْنَتِي എന്റെ ശാപം إِلَى يَوْمِ الدِّينِ നടപടിയെടുക്കുന്ന (പ്രതിഫലത്തിന്റെ) ദിവസംവരെ ﴾79﴿ قَالَ അവന്‍ പറഞ്ഞു رَبِّ എന്റെ രക്ഷിതാവേ فَأَنْظِرْنِي എനിക്ക് ഒഴിവ് (കാലതാമസം) നല്‍കണേ إِلَى يَوْمِ ദിവസംവരെ يُبْعَثُونَ അവര്‍ (ഉയിര്‍ത്തു) എഴുന്നേല്‍പിക്കപ്പെടുന്ന ﴾80﴿ قَالَ അവന്‍ പറഞ്ഞു فَإِنَّكَ എന്നാല്‍ നിശ്ചയമായും നീ مِنَ الْمُنْظَرِينَ കാലതാമസം നല്‍കപെട്ടവരില്‍തന്നെ ﴾81﴿ إِلَى يَوْمِ الْوَقْتِ (ആ) സമയത്തിന്റെ ദിവസംവരെ الْمَعْلُومِ അറിയപ്പെട്ട (നിശ്ചിതമായ)

ഗർവ്വ്, അസൂയ, വർഗീയ അഹന്ത ആദിയായവ മൂലം പിശാച് അല്ലാഹുവിന്റെ കൽപന ധിക്കരിച്ചു. ചോദ്യം ചെയ്യപ്പെട്ടപ്പോൾ, പശ്ചാത്താപത്തിനും, വിനയത്തിനും പകരം ധൃഷ്ടതയും അഹങ്കാരവും പ്രകടിപ്പിക്കയും ചെയ്തു. എന്നെന്നേക്കും അല്ലാഹുവിന്റെ ശാപകോപത്തിന് അവൻ വിധേയനായിത്തീർന്നു. അങ്ങിനെയാണെങ്കിൽ, പുനഃരുത്ഥാന ദിവസംവരെ തനിക്ക് മരണം ബാധിക്കാതെ സ്വതന്ത്രമായി വിഹരിക്കുവാൻ അനുവദിക്കണമെന്നാണ് അനന്തരം അവൻ അപേക്ഷിച്ചത്. ഇതുമൂലം, അവന് ലോകാവസാനംവരെയുള്ള മനുഷ്യരെ മാത്രം ഒഴിവ് നൽകാമെന്നായിരുന്നു അല്ലാഹുവിന്റെ മറുപടി. ഈ അനുവദിച്ചുകിട്ടിയ അവസരം, എങ്ങിനെ ഉപയോഗപ്പെടുത്തുവാനാണ് അവൻ ഉദ്ദേശിച്ചതെന്ന് നോക്കുക!-

قَالَ فَبِعِزَّتِكَ لَأُغْوِيَنَّهُمْ أَجْمَعِينَ ﴿٨٢﴾

**﴾82﴿ അവൻ [ഇബ്‌ലീസ്] പറഞ്ഞു: എന്നാൽ, നിന്റെ പ്രതാപം കൊണ്ട് (സത്യം!) ഞാൻ അവരെ [മനുഷ്യരെ] മുഴുവനും നിശ്ചയമായും വഴിതെറ്റിക്കുക തന്നെ ചെയ്യും;**

إِلَّا عِبَادَكَ مِنْهُمُ ٱلْمُخْلَصِينَ ﴿٨٣﴾

**﴾83﴿ അവരിൽനിന്നും കളങ്കരഹിതരാക്കപ്പെട്ട (ശുദ്ധന്മാരായ) നിന്റെ അടിയാന്മാരെ ഒഴികെ.**

---

﴾82﴿ قَالَ അവൻ പറഞ്ഞു فَبِعِزَّتِكَ എന്നാൽ നിന്റെ പ്രതാപംകൊണ്ട് (സത്യം) لَأُغْوِيَنَّهُمْ നിശ്ചയമായും ഞാനവരെ വഴിതെറ്റിക്കും أَجْمَعِينَ എല്ലാവരെയും﴾83﴿ إِلَّا عِبَادَكَ നിന്റെ അടിയാന്മാരെ ഒഴികെ مِنْهُمُ അവരിൽനിന്ന് الْمُخْلَصِينَ കളങ്കരഹിതരാക്കപ്പെട്ട (ശുദ്ധരാക്കപ്പെട്ട)

---

ഗർവ്വും, അഹന്തതയും ഒരാളെ എത്രമാത്രം അധഃപ്പതിപ്പിക്കുമെന്നുള്ളതിന് ഇബ്‌ലീസിന്റെ ഉദാഹരണം നമുക്ക് വമ്പിച്ച പാഠമായിരിക്കേണ്ടതാണ്. ഒരു തെറ്റ് ചെയ്താൽ അത് ന്യായീകരിക്കുവാൻ വേണ്ടി മനഃപൂർവ്വം അതിനെക്കാൾ ഉപരിയായി എന്തു അക്രമവും അനീതിയും കൈകൊള്ളുവാനും, ഒടുക്കം യാതൊരു രക്ഷക്കും പഴുതില്ലാത്ത വിധം അങ്ങേഅറ്റം ദുരന്തം അനുഭവിക്കുവാനും അതു കാരണമായിത്തീർന്നു. നബിﷺ ഗർവ്വിനെക്കുറിച്ച് പറഞ്ഞിട്ടുള്ളത് നോക്കുക: لا يدخل الجنة من كان في قلبه مثقال ذرة من كبر - مسلم (ഏതൊരുവന്റെ ഹൃദയത്തിൽ ഗർവ്വിൽനിന്നും ഒരു അണുത്തൂക്കം ഉണ്ടായോ അവൻ സ്വർഗത്തിൽ പ്രവേശിക്കുന്നതല്ല. (മുസ്‌ലിം) ഗർവ്വിന്റെ ഭവിഷ്യത്ത് എത്ര ആപൽക്കരം!

الْمُخْلَصِينَ എന്ന ലാമിന് അകാരം(فتح) കൊടുത്തും, ഇകാരം (كسر) കൊടുത്തും വായനയുണ്ട്. അകാരമാകുമ്പോൾ കളങ്കരഹിതരാക്കപ്പെട്ടവർ എന്നും, ഇകാരമാകുമ്പോൾ കളങ്കരഹിതർ എന്നും അർത്ഥം പറയാം: രണ്ടായിരുന്നാലും നിഷ്കളങ്കരായ ശുദ്ധഹൃദയന്മാരാണ് അതുകൊണ്ട് വിവക്ഷ. കളങ്കം, സ്വാർത്ഥം, ദേഹേ

ച്ച, ഭൗതികലക്ഷ്യം, കാപട്യം ആദിയായവ നിമിത്തം ഹൃദയത്തിന് മാലിന്യം ബാധിച്ചവർ മാത്രമേ പിശാചിന്റെ വലയിൽ അകപ്പെടുകയുള്ളൂ. അഥവാ അവരെമാത്രമേ അവന് വഴിപിഴപ്പിക്കുവാൻ കഴിയുകയുള്ളൂ. ഈ യാഥാർത്ഥ്യം ഇബ്‌ലീസ് ഇവിടെ തുറന്ന് സമ്മതിക്കുകയാണ് ചെയ്യുന്നത്. മനുഷ്യർ ഈ വാസ്തവം സദാ ഓർമിക്കുവാനായി ഇവിടെയും, മറ്റു പലേടത്തും ക്വുർആൻ ഇത് ആവർത്തിച്ചുണർത്തിയിരിക്കുന്നു. അല്ലാഹുവിന്റെ നിഷ്കളങ്കരായ അടിയാന്മാരിൽ അവൻ നമ്മെയെല്ലാവരെയും ഉൾപ്പെടുത്തട്ടെ, ആമീൻ.

قَالَ فَٱلْحَقُّ وَٱلْحَقَّ أَقُولُ ﴿٨٤﴾

**《84》 അവൻ [റബ്ബ്] പറഞ്ഞു: അപ്പോൾ പരമാർത്ഥം ഇതത്രെ; പരമാർത്ഥം തന്നെയാണ് ഞാൻ പറയുന്നത്,—**

لَأَمْلَأَنَّ جَهَنَّمَ مِنكَ وَمِمَّن تَبِعَكَ مِنْهُمْ أَجْمَعِينَ ﴿٨٥﴾

**《85》 നിശ്ചയമായും, നിന്നെക്കൊണ്ടും, അവരിൽനിന്ന് നിന്നെ പിൻപറ്റിയ എല്ലാവരെക്കൊണ്ടുമായി ഞാൻ ജഹന്നം [നരകം] നിറക്കുന്നതാണ്!**

---

《84》 قَالَ അവൻപറഞ്ഞു فَٱلْحَقُّ എന്നാൽ (അപ്പോൾ) പരമാർത്ഥം, യഥാർത്ഥം وَٱلْحَقَّ പരമാർത്ഥം (സത്യം); പരമാർത്ഥം തന്നെ أَقُولُ ഞാൻ പറയുന്നു 《85》 لَأَمْلَأَنَّ തീർച്ചയായും ഞാൻ നിറക്കും جَهَنَّمَ ജഹന്നം, നരകം مِنكَ നിന്നെക്കൊണ്ട്, നിന്നാലും وَمِمَّن تَبِعَكَ നിന്നെ പിൻപറ്റിയവരെക്കൊണ്ടും, പിൻപറ്റിയവരാലും مِنْهُمْ അവരിൽനിന്ന് أَجْمَعِينَ എല്ലാം, മുഴുക്കെ

---

നബിﷺ തിരുമേനിയെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:

قُلْ مَآ أَسْـَٔلُكُمْ عَلَيْهِ مِنْ أَجْرٍ وَمَآ أَنَا۠ مِنَ ٱلْمُتَكَلِّفِينَ ﴿٨٦﴾

**《86》 (നബിയേ,) പറയുക: ഞാൻ നിങ്ങളോട് ഇതിന്റെ [ക്വുർആന്റെ] പേരിൽ യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല; ഞാൻ (കൃത്രിമമായി) സാഹസം പ്രവർത്തിക്കുന്നവരിൽ പെട്ടവനല്ലതാനും.**

إِنْ هُوَ إِلَّا ذِكْرٌ لِّلْعَـٰلَمِينَ ﴿٨٧﴾

**《87》 ഇത് ലോകർക്ക് (മുഴുവനും) വേണ്ടിയുള്ള ഒരു ഉൽബോധനം (അഥവാ സന്ദേശം) അല്ലാതെ (മറ്റൊന്നും) അല്ല.**

وَلَتَعْلَمُنَّ نَبَأَهُۥ بَعْدَ حِينٍۭ ﴿٨٨﴾

**《88》 തീർച്ചയായും, ഇതിന്റെ വൃത്താന്തം ഒരു (കുറഞ്ഞ)**

**കാലത്തിനുശേഷം നിങ്ങൾക്ക് നിശ്ച യമായും അറിയാറാകുന്നതുമാണ്.**

﴾86﴿ قُلْ നീ പറയുക مَآأَسْـَٔلُكُمْ ഞാൻ നിങ്ങളോട് ചോദിക്കുന്നില്ല عَلَيْهِ ഇതിന്റെ (അതിന്റ) പേരിൽ مِنْ أَجْرٍ ഒരു പ്രതിഫലവും وَمَآأَنَا ഞാനല്ലതാനും مِنَ الْمُتَكَلِّفِينَ സാഹസം പ്രവർത്തിക്കുന്ന, (കൃത്രിമം പ്രവർത്തിക്കുന്ന, വിഷമം ഏൽക്കുന്ന)വരിൽപെ ട്ട(വൻ) ﴾87﴿ إِنْ هُوَ ഇതല്ല, അതല്ല إِلَّا ذِكْرٌ ഒരു ഉൽബോധനം (സന്ദേശം, സ്മരണ, ഉപദേശം)അല്ലാതെ لِّلْعَالَمِينَ ലോകർക്കും ﴾88﴿ وَلَتَعْلَمُنَّ നിശ്ചയമായും നിങ്ങൾ അറി യുന്നതുമാണ് نَبَأَهُ ഇതിന്റെ വൃത്താന്തം, വാർത്ത بَعْدَ حِينٍ ഒരു (കുറഞ്ഞ) കാലത്തി നുശേഷം

ഇല്ലാത്ത യോഗ്യത നടിക്കുന്നവർ, കൃത്രിമവേഷം അഭിനയിക്കുന്നവൻ, വിഷമകര മായ കാര്യം ഏറ്റെടുക്കുന്നവൻ എന്നിങ്ങിനെയുള്ള അർത്ഥങ്ങളിൽ ഉപയോഗിക്കപ്പെ ടുന്നതാണ് مُتَكَلِّف എന്ന വാക്ക്. ക്വുർആന്റെ പ്രബോധനം മുഖേന യാതൊരു വിധ ത്തിലുള്ള സ്വാർത്ഥമോ, കാര്യലാഭമോ നിങ്ങളിൽനിന്ന് ഞാൻ ഉദ്ദേശിക്കുന്നില്ല; എനിക്ക് യഥാർത്ഥത്തിൽ ഇല്ലാത്ത ഒരു സ്ഥാനം കൃത്രിമമായി അഭിനയിച്ച് ഇങ്ങിനെ ഒരു സാഹ സത്തിന് ഞാൻ മുതിരുന്നതുമല്ല. ഞാൻ അത്തരത്തിൽപെട്ട ഒരു സ്വഭാവക്കാരനല്ലെന്ന് നിങ്ങൾക്കറിയാമല്ലോ. ലോകർക്കാകമാനം പ്രബോധനം ചെയ്യുവാനായി അല്ലാഹു എന്നെ നിയോഗിച്ചതുകൊണ്ട് മാത്രം ഞാൻ ഇതുമായി മുമ്പോട്ട് വന്നിരിക്കുകയാണ്. ഇപ്പോൾ, നിങ്ങളിത് സ്വീകരിക്കുവാൻ തയ്യാറാകുന്നില്ലെങ്കിലും, താമസംവിനാ നിങ്ങൾക്കി തിന്റെ സത്യയാഥാർത്ഥ്യം തീർച്ചയായും ബോധ്യപ്പെടാതിരിക്കയില്ല എന്നും സാരം.

الْعَالَمُونَ (ലോകർ) എന്ന വാക്കിൽ മനുഷ്യർ, മലക്കുകൾ, ജിന്നുകൾ എന്നീ ബുദ്ധി വർഗങ്ങളെല്ലാം ഉൾപ്പെടുന്നു. പക്ഷേ, ക്വുർആന്റെ പ്രബോധനം മനുഷ്യർക്ക് ജിന്നു കൾക്കും ആകകൊണ്ട് ഇവിടെ ആ രണ്ട് വർഗങ്ങളാണുദ്ദേശ്യം. ലോകരുടെ രക്ഷി താവ് (رَّبِّ الْعَالَمِينَ) എന്ന പറയുമ്പോൾ അതിൽ ബുദ്ധിവർഗം മുഴുവനും ഉൾപ്പെടു ന്നു. ചില സന്ദർഭങ്ങളിൽ ബുദ്ധിവർഗങ്ങളും അല്ലാത്തവയുമായ അഖില വസ്തുക്ക ളെയും ഉദ്ദേശിച്ചുകൊണ്ടും, ചിലപ്പോൾ മനുഷ്യരെ മാത്രം ഉദ്ദേശിച്ചുകൊണ്ടും ഈ വാക്ക് ഉപയോഗിക്കപ്പെടാറുണ്ട്.

ഇബ്നു മസ്ഊദ് (റ)ൽനിന്ന് ഇപ്രകാരം നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു:ഹേ മനു ഷ്യരേ, നിങ്ങളിൽ ആർക്കെങ്കിലും വല്ലതും അറിവുള്ള പക്ഷം, അവൻ അതനുസരിച്ച് പറഞ്ഞുകൊള്ളട്ടെ. വല്ലവർക്കും (ഏതെങ്കിലും കാര്യം അറിയാത്ത പക്ഷം അല്ലാഹു വിനറിയാം (الله اعلم) എന്നും പറഞ്ഞുകൊള്ളട്ടെ. ഒരു മനുഷ്യൻ തനിക്ക് അതിനെ ക്കുറിച്ച് അല്ലാഹുവിനറിയാം എന്ന് പറയുന്നതും അറിവിൽപെട്ടതുതന്നെ. (അറിവിന്റെ ലക്ഷണമാണത്) എന്തു കൊണ്ടെന്നാൽ, നിങ്ങളുടെ പ്രവാചകനോട് അല്ലാഹു ഇങ്ങിനെ പറഞ്ഞിരിക്കുന്നുവല്ലോ: പറയുക: അതിന്റെ പേരിൽ ഞാൻ നിങ്ങളോട് യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല; ഞാൻ (കൃത്രിമമായി) സാഹസം പ്രവർത്തിക്കുന്നവ രിൽ പെട്ടവനുമല്ല. قل ما اسألكم عليه من اجر وما انا من المتكلفين (ബു; മു.) അറിയാത്ത കാര്യ ത്തിൽ അറിയുമെന്ന് നടിക്കുന്നത് കൃത്രിമവും സാഹസവുമാണല്ലോ.

ഒരു കുറഞ്ഞ കാലത്തിനുശേഷം ഇതിന്റെ വൃത്താന്തം നിങ്ങൾക്ക് അറിയാറാകുമെന്നുള്ള അവസാനത്തെ വചനത്തിൽ അവിശ്വസികൾക്ക് വളരെ ശക്തിയായ ഒരു താക്കീതാണ് അടങ്ങിയിരിക്കുന്നത്. കുറച്ചുകാലത്തിനുശേഷം (بَعْدَ حِينٍ) എന്ന് പറഞ്ഞതിന്റെ താൽപര്യം, മരണവേളയിൽ എന്നും, ക്വിയാമത്തുനാളിൽ എന്നും, ഇസ്‌ലാമിന് പ്രചാരം സിദ്ധിക്കുന്നതോടുകൂടി എന്നും-ഇങ്ങിനെ രണ്ടുമൂന്ന് പ്രകാരത്തിൽ-വിവക്ഷിക്കപ്പെട്ടിട്ടുണ്ട്. വാസ്തവത്തിൽ ഇവ ഒന്നും പരസ്പരവിരുദ്ധമല്ല. ഓരോ അഭിപ്രായവും ഓരോ നിലക്ക് ശരിയാണെന്ന് അൽപം ആലോചിച്ചാൽ ആർക്കും മനസിലാകുന്നതാണ്. നബിﷺ ക്വുർആൻ പ്രബോധനം ചെയ്തുകൊണ്ടിരുന്നപ്പോൾ അതിനെ നിഷേധിച്ച അതേ ജനതതന്നെ അധികം താമസിയാതെ അതിന്റെ അനുയായികളും പ്രചാരകന്മാരുമായി മാറിയതും, അൽപ വർഷങ്ങൾക്കകം അതിന്റെ സന്ദേശങ്ങൾക്ക് ലോകത്തിന്റെ നാനാഭാഗത്തും സ്വീകരണം ലഭിച്ചതും പ്രസിദ്ധമാണല്ലോ. കൂടാതെ, ഓരോ വ്യക്തിയും ഈ ഭൗതികജീവിതവുമായി വേർപ്പെടുന്നതോടുകൂടി അവന് യാഥാർത്ഥ്യം ബോദ്ധ്യമാകുന്നതാണെന്നും തീർച്ചതന്നെ.

﴿والله اعلم واليه المرجع والمآب، وله الفضل والمنة﴾

سورة الزّمر

# 39. സൂറതു സുമർ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 75 - വിഭാഗം (റുകൂഉ്) 8

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

تَنزِيلُ ٱلۡكِتَٰبِ مِنَ ٱللَّهِ ٱلۡعَزِيزِ ٱلۡحَكِيمِ ﴿١﴾

﴾1﴿ വേദഗ്രന്ഥത്തിന്റെ അവതരണം പ്രതാപശാലിയായ-അഗാധജ്ഞനായ-അല്ലാഹുവിങ്കൽനിന്നാകുന്നു.

إِنَّآ أَنزَلۡنَآ إِلَيۡكَ ٱلۡكِتَٰبَ بِٱلۡحَقِّ فَٱعۡبُدِ ٱللَّهَ مُخۡلِصٗا لَّهُ ٱلدِّينَ ﴿٢﴾

﴾2﴿ നിശ്ചയമായും (ഈ)ഗ്രന്ഥം യഥാർത്ഥ (മുറ)പ്രകാരം നിനക്ക് നാം അവതരിപ്പിച്ചു തന്നിരിക്കുന്നു. ആകയാൽ, മതം (അഥവാ കീഴ്‌വണക്കം) അല്ലാഹുവിന് നിഷ്കളങ്കമാക്കിക്കൊണ്ട് നീ അവനെ ആരാധിച്ചു കൊള്ളുക.

أَلَا لِلَّهِ ٱلدِّينُ ٱلۡخَالِصُۚ وَٱلَّذِينَ ٱتَّخَذُواْ مِن دُونِهِۦٓ أَوۡلِيَآءَ مَا نَعۡبُدُهُمۡ إِلَّا لِيُقَرِّبُونَآ إِلَى ٱللَّهِ زُلۡفَىٰٓ

﴾3﴿ അല്ലാ (അറിഞ്ഞേക്കുക) ! നിഷ്കളങ്കമായ മതം (അഥവാ കീഴ്‌വണക്കം) അല്ലാഹുവിനുള്ളതാകുന്നു. അവന് പുറമെ കാര്യകർത്താക്കളെ ഏർപ്പെടുത്തിയിട്ടുള്ളവരാകട്ടെ, (അവർപറയുന്നു:) അല്ലാഹുവിങ്കലേക്ക് ഞങ്ങളെ (ശരിയായ) ഒരു അടുപ്പം അവർ അടുപ്പിച്ചു തരുവാൻ വേണ്ടിയല്ലാതെ, ഞങ്ങൾ അവരെ

ആരാധിക്കുന്നില്ല.

إِنَّ ٱللَّهَ يَحْكُمُ بَيْنَهُمْ فِي مَا هُمْ فِيهِ يَخْتَلِفُونَ ۗ إِنَّ ٱللَّهَ لَا يَهْدِي مَنْ هُوَ كَٰذِبٌ كَفَّارٌ ﴿٣﴾

നിശ്ചയമായും, തങ്ങൾ യാതൊന്നിൽ ഭിന്നിച്ചുകൊണ്ടിരിക്കുന്നുവോ അതിൽ, അല്ലാഹു അവർക്കിടയിൽ വിധി കൽപിക്കുന്നതാകുന്നു. ഏതൊരുവൻ വളരെ നന്ദികെട്ട കള്ളവാദിയാണോ അങ്ങിനെയുള്ളവനെ അല്ലാഹു നേർമാർഗത്തിലാക്കുകയില്ലതന്നെ.

لَّوْ أَرَادَ ٱللَّهُ أَن يَتَّخِذَ وَلَدًا لَّٱصْطَفَىٰ مِمَّا يَخْلُقُ مَا يَشَآءُ ۚ سُبْحَٰنَهُۥ ۖ هُوَ ٱللَّهُ ٱلْوَٰحِدُ ٱلْقَهَّارُ ﴿٤﴾

《4》 വല്ല സന്താനത്തെയും സ്വീകരിക്കണമെന്ന് അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ, അവൻ സൃഷ്ടിക്കുന്നവയിൽ നിന്ന് (തന്നെ)അവൻ ഉദ്ദേശിക്കുന്നത് അവൻ തിരഞ്ഞെടുക്കുമായിരുന്നു. (പക്ഷേ) അവൻ മഹാ പരിശുദ്ധൻ ! സർവ്വാധിപതിയായ ഏകനായ അല്ലാഹുവത്രെ അവൻ.

---

《1》 تَنْزِيلُ الْكِتَابِ വേദഗ്രന്ഥത്തിന്റെ അവതരണം, ഇറക്കൽ مِنَ اللَّهِ അല്ലാഹുവിങ്കൽ നിന്നാണ് الْعَزِيزِ പ്രതാപശാലിയായ الْحَكِيمِ അഗാധജ്ഞനായ, തത്വജ്ഞാനിയായ 《2》 إِنَّا أَنْزَلْنَا നിശ്ചയമായും നാം ഇറക്കിയിരിക്കുന്നു. إِلَيْكَ നിനക്ക്, നിങ്കലേക്ക് الْكِتَابَ (ഈ)ഗ്രന്ഥം, വേദഗ്രന്ഥം بِالْحَقِّ യഥാർത്ഥസമേതം, സത്യവുമായി, മുറപ്രകാരം, ന്യായമാംവണ്ണം فَاعْبُدِ اللَّهَ ആകയാൽ നീ അല്ലാഹുവിനെ ആരാധിക്കുക مُخْلِصًا لَهُ അവന് നിഷ്കളങ്കമാക്കി(ശുദ്ധമാക്കി)ക്കൊണ്ട് الدِّينَ മതം, കീഴ്വണക്കം, അനുസരണം, നടപടി 《3》 أَلَا അല്ലാ (അറിഞ്ഞേക്കുക) لِلَّهِ അല്ലാഹുവിനാണ്, അല്ലാഹുവിന്റെതാണ് الدِّينُ الْخَالِصُ നിഷ്കളങ്ക(ശുദ്ധ)മതം (കീഴ്വണക്കം...) وَالَّذِينَ اتَّخَذُوا ഉണ്ടാക്കിയ (ഏർപ്പെടുത്തിയ, സ്വീകരിച്ച)വർ مِنْ دُونِهِ അവന്പുറമെ أَوْلِيَاءَ കാര്യകർത്താക്കളെ, ബന്ധുക്കളെ, സഹായികളെ مَا نَعْبُدُهُمْ ഞങ്ങൾ അവരെ ആരാധിക്കുന്നില്ല إِلَّا لِيُقَرِّبُونَا അവർ ഞങ്ങളെ അടുപ്പിക്കുവാനല്ലാതെ إِلَى اللَّهِ അല്ലാഹുവിലേക്ക് (അല്ലാഹുവിങ്കൽ) زُلْفَى ഒരു സാമീപ്യം, അടുപ്പം إِنَّ اللَّهَ നിശ്ചയമായും അല്ലാഹു يَحْكُمُ بَيْنَهُمْ അവർക്കിടയിൽ വിധി കൽപിക്കും فِي مَا യാതൊന്നിൽ هُمْ فِيهِ അവർ അതിൽ يَخْتَلِفُونَ ഭിന്നിച്ചുകൊണ്ടിരിക്കുന്നു إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يَهْدِي അവൻ സന്മാർഗത്തിലാക്കുക (വഴികാട്ടുക)യില്ല مَنْ യാതൊരുവനെ هُوَ كَاذِبٌ അവൻ കള്ളവാദിയാണ്, അസത്യവാനാണ് كَفَّارٌ വളരെ നന്ദികെട്ടവനാണ്, കൃതഘ്നനായ 《4》 لَوْ أَرَادَ اللَّهُ അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ أَنْ يَتَّخِذَ

അവൻ സ്വീകരിക്കുവാൻ, ഏർപ്പെടുത്താൻ وَلَدًا വല്ല സന്താനത്തെയും لَاصْطَفَى അവൻ തിരഞ്ഞെടുക്കു(പ്രത്യേകപ്പെടുത്തു)മായിരുന്നു مِمَّا يَخْلُقُ അവൻ സൃഷ്ടിക്കുന്നതിൽ നിന്ന് مَا يَشَاءُ അവൻ ഉദ്ദേശിക്കുന്നതിനെ سُبْحَانَهُ അവൻ എത്രയോ പരിശുദ്ധൻ هُوَ اللَّهُ അവൻ അല്ലാഹുവത്രെ الْوَاحِدُ ഏകനായ الْقَهَّارُ സർവ്വാധിപതിയായ.

വിശുദ്ധ ക്വുർആന്റെ സത്യതയും, തൗഹീദും സ്ഥാപിച്ച ശേഷം, മുശ്‌രിക്കുകൾ തങ്ങളുടെ ശിർക്കുപരമായ പ്രവർത്തനങ്ങൾക്ക് ന്യായീകരണം നൽകുന്നത് എങ്ങിനെയാണെന്ന് അല്ലാഹു വിവരിക്കുന്നു. തങ്ങളുടെ ആരാധ്യന്മാർ അല്ലാഹുവിന്റെ അടുക്കൽ തങ്ങൾക്ക് സാമീപ്യവും, പ്രീതിയും നേടിക്കൊടുക്കുമെന്നത്രെ അവരുടെ വാദം. ഈ വാദം തനി കള്ളവും, നന്ദികെട്ട സത്യനിഷേധവുമാണെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു. അല്ലാഹുവിന്റെ സൃഷ്ടികളിൽപെട്ട ചിലരെ അവന്റെ മക്കളായി ഗണിക്കുകയും, ആ നിലക്ക് അവരെ ആരാധിക്കുകയും ചെയ്യുന്നവർക്കുള്ള ഖണ്ഡനമാണ് 4-ാം വചനം. അല്ലാഹുവിന് വേണമെങ്കിൽ അവന്റെ സൃഷ്ടികളിൽ നിന്നു തന്നെ അവൻ ഉദ്ദേശിക്കുന്നവരെ അവന്റെ മക്കളാക്കിവെക്കാവുന്നതാണ്. പക്ഷേ, അവനതു ഉദ്ദേശിച്ചിട്ടില്ല. ഉദ്ദേശിക്കുകയുമില്ല. എങ്ങിനെ ഉദ്ദേശിക്കും ?! അവൻ എല്ലാ വിധേനയും ഏകൻ. അവന്ന് ഇണയോ തുണയോ ഇല്ല. അവന് സമമായി ഒരാളുമില്ല. അവനല്ലാത്തതെല്ലാം അവന്റെ സൃഷ്ടിയും, അവന്റെ ഉടമയിലുമാണ്. അവൻ എല്ലാറ്റിന്റെയും സർവ്വാധികാരിയും ! പിന്നെ എങ്ങിനെയാണ് അവന് സന്താനമുണ്ടായിരിക്കുക ?! അതെ, അവൻ സർവ്വോപരി പരിശുദ്ധനത്രെ!

خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ بِٱلْحَقِّ ۖ يُكَوِّرُ ٱلَّيْلَ عَلَى ٱلنَّهَارِ وَيُكَوِّرُ ٱلنَّهَارَ عَلَى ٱلَّيْلِ ۖ وَسَخَّرَ ٱلشَّمْسَ وَٱلْقَمَرَ ۖ كُلٌّ يَجْرِى لِأَجَلٍ مُّسَمًّى ۗ أَلَا هُوَ ٱلْعَزِيزُ ٱلْغَفَّـٰرُ ﴿٥﴾

**《5》 ആകാശങ്ങളെയും, ഭൂമിയെയും അവൻ യഥാർത്ഥ(മുറ)പ്രകാരം സൃഷ്ടിച്ചിരിക്കുന്നു, രാത്രിയെ(ക്കൊണ്ട്) പകലിന്മേൽ അവൻ ചുറ്റിപ്പൊതിയുന്നു; പകലിനെ(ക്കൊണ്ട്)രാത്രിയുടെമേലും ചുറ്റിപ്പൊതിയുന്നു. സൂര്യനെയും, ചന്ദ്രനെയും അവൻ കീഴ്പെടുത്തിവെക്കുകയും ചെയ്തിരിക്കുന്നു. എല്ലാം (തന്നെ) നിർണയിക്കപ്പെട്ട ഒരു അവധിവരെ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. അല്ല(-അറിയുക) അവൻ പ്രതാപശാലിയാണ്, വളരെ പൊറുക്കുന്നവനാണ്.**

《5》 خَلَقَ അവൻ സൃഷ്ടിച്ചിരിക്കുന്നു السَّمَاوَاتِ ആകാശങ്ങളെ وَالْأَرْضَ ഭൂമിയെയും بِالْحَقِّ യഥാർത്ഥ(മുറ, ന്യായ, കാര്യ, സത്യ) പ്രകാരം يُكَوِّرُ അവൻ ചുറ്റിപ്പൊതിയുന്നു, ചുറ്റിയിടുന്നു اللَّيْلَ രാത്രിയെ عَلَى النَّهَارِ പകലിന്മേൽ وَيُكَوِّرُ ചുറ്റിപ്പൊതിയുകയും ചെയ്യുന്നു النَّهَارَ പകലിനെ عَلَى اللَّيْلِ രാത്രിയുടെമേൽ وَسَخَّرَ അവൻ കീഴ്പെടുത്തിവെക്കുകയും ചെയ്തു. الشَّمْسَ وَالْقَمَرَ സൂര്യനെയും, ചന്ദ്രനെയും كُلٌّ എല്ലാം (ഓ

രോന്നും) يَجْرِي നടക്കും, സഞ്ചരിക്കുന്നു لِأَجَلٍ ഒരു അവധി (പരിധി)വരെ مُسَمًّى നിർണയിക്കപ്പെട്ട أَلَا അല്ലാ (അറിയുക) هُوَ അവൻ الْعَزِيزُ പ്രതാപശാലിയാണ് الْغَفَّارُ വളരെ പൊറുക്കുന്നവനായ

രാവും പകലും ഒന്ന് മറ്റേതിന്റെ മേൽ ചെന്നു മൂടുകയും, അങ്ങിനെ അവ ഭൂമിയുടെ മീതെ ഉരുണ്ടുനീങ്ങിക്കൊണ്ടിരിക്കുകയുമാണല്ലോ. ഭൂമി ഗോളാകൃതിയിലായതുകൊണ്ടാണ് ഇങ്ങിനെ സംഭവിക്കുന്നത്. അല്ലായിരുന്നുവെങ്കിൽ രാവിന്ശേഷം പകലും പകലിനുശേഷം രാത്രിയും പെട്ടെന്നായിരിക്കും അനുഭവപ്പെടുക. സൂര്യചന്ദ്രൻമാരുടെ ചലനത്തെക്കുറിച്ച് ഇതിന്മുമ്പ് ഒന്നിലധികം പ്രാവശ്യം നാം വിവരിച്ചിട്ടുണ്ട്. പ്രാപഞ്ചികമായ ദൃഷ്ടാന്തങ്ങളെക്കുറിച്ച് പറഞ്ഞശേഷം, മനുഷ്യന്റെ ഉൽപത്തിയെയും, അവൻ നിത്യേന ഉപയോഗപ്പെടുത്തിക്കൊണ്ടിരിക്കുന്ന കന്നുകാലികളെയും, അവന്റെ വളർച്ചയുടെ ആദ്യഘട്ടങ്ങളെയും സംബന്ധിച്ച് അടുത്ത വചനത്തിൽ ഓർമിപ്പിക്കുന്നു:

خَلَقَكُم مِّن نَّفْسٍ وَٰحِدَةٍ ثُمَّ جَعَلَ مِنْهَا زَوْجَهَا وَأَنزَلَ لَكُم مِّنَ ٱلْأَنْعَـٰمِ ثَمَـٰنِيَةَ أَزْوَٰجٍ ۚ

**﴾6﴿ നിങ്ങളെ അവൻ ഒരേജീവനിൽ (അഥവാദേഹത്തിൽ) നിന്ന് സൃഷ്ടിച്ചു; പിന്നെ, അതിൽനിന്ന് തന്നെ അതിന്റെ ഇണയെ അവൻ ഉണ്ടാക്കുകയും ചെയ്തു. കന്നുകാലികളിൽനിന്ന് എട്ടു(തരം) ഇണകളെയും നിങ്ങൾക്ക്വേണ്ടി ഇറക്കി (ഉൽപാദിപ്പിച്ചു) തന്നു.**

يَخْلُقُكُمْ فِى بُطُونِ أُمَّهَـٰتِكُمْ خَلْقًا مِّنۢ بَعْدِ خَلْقٍ فِى ظُلُمَـٰتٍ ثَلَـٰثٍ ۚ ذَٰلِكُمُ ٱللَّهُ رَبُّكُمْ لَهُ ٱلْمُلْكُ ۖ لَآ إِلَـٰهَ إِلَّا هُوَ ۖ فَأَنَّىٰ تُصْرَفُونَ ﴿٦﴾

**നിങ്ങളുടെ മാതാക്കളുടെ വയറുകളിൽ വെച്ച് ഒരു (രൂപത്തിലുള്ള) സൃഷ്ടിക്കുശേഷം (വേറെ രൂപത്തിലുള്ള) ഒരു സൃഷ്ടിയായും കൊണ്ട് -മൂന്ന് അന്ധകാരങ്ങളിലായി - നിങ്ങളെ അവൻ സൃഷ്ടിച്ചുണ്ടാക്കുന്നു. അങ്ങിനെയുള്ളവനത്രെ നിങ്ങളുടെ രക്ഷിതാവായ അല്ലാഹു! അവന്നാണ് രാജാധിപത്യം. അവനല്ലാതെ ആരാധ്യനേ ഇല്ല. എന്നിരിക്കെ, എങ്ങിനെയാണ് നിങ്ങൾ (ഈ യാഥാർത്ഥ്യത്തിൽ നിന്ന്) തിരിച്ചുവിടപ്പെടുന്നത്?!**

﴾6﴿ خَلَقَكُمْ നിങ്ങളെ അവൻ സൃഷ്ടിച്ചു مِنْ نَفْسٍ ഒരു ജീവനിൽ (ദേഹത്തിൽ, ആളിൽ, ആത്മാവിൽ)നിന്ന് وَاحِدَةٍ ഒരേ ثُمَّ جَعَلَ പിന്നെ അവൻ ആക്കുക(ഉണ്ടാക്കുക)യും ചെയ്തു. مِنْهَا അതിൽ നിന്ന് (തന്നെ) زَوْجَهَا അതിന്റെ ഇണ(ഭാര്യയെ) وَأَنْزَلَ لَكُمْ നിങ്ങൾക്ക് അവൻ ഇറക്കുകയും ചെയ്തു مِنَ الْأَنْعَامِ കന്നുകാലി(ആടുമാടൊട്ടകം)കളിൽ

فِي بُطُونِ നിന്ന് ثَمَانِيَةَ أَزْوَاجٍ എട്ട് ഇണകളെ يَخْلُقُكُمْ നിങ്ങളെ അവൻ സൃഷ്ടിക്കുന്നു വയറുകളിൽ(വെച്ച്) أُمَّهَاتِكُمْ നിങ്ങളുടെ മാതാക്കളുടെ خَلْقًا ഒരു സൃഷ്ടിയായി കൊണ്ട് مِنْ بَعْدِ خَلْقٍ ഒരു സൃഷ്ടിക്കുശേഷം فِي ظُلُمَاتٍ ഇരുട്ടു (അന്ധകാരം)കളിലായി ثَلَاثٍ മൂന്ന് رَبُّكُمْ നിങ്ങളുടെ ذَٰلِكُمُ അങ്ങിനെയുള്ളവൻ, അതത്രെ اللَّهُ അല്ലാഹു രക്ഷിതാവായ لَهُ അവന്നാണ് الْمُلْكُ രാജത്വം, രാജാധിപത്യം لَا إِلَٰهَ ഒരു ആരാധ്യനും (ഇലാഹും)ഇല്ല. إِلَّا هُوَ അവനല്ലാതെ فَأَنَّىٰ അപ്പോൾ എങ്ങിനെ تُصْرَفُونَ നിങ്ങൾ തിരിച്ചുവിടപ്പെടുന്നു.

---

نَفْس (നഫ്സ്) എന്ന വാക്ക് ജീവൻ, ആത്മാവ്, രക്തം, മനസ്സ്, കണ്ണ്, ശരീരം, ദേഹം, താൻ(സ്വയം) ആൾ, മഹത്വം, യോഗ്യത എന്നിങ്ങിനെ പല അർത്ഥങ്ങൾക്ക് വരുന്നതാകുന്നു. نَفْسُ وَاحِدَة (ഒരേ ജീവൻ-അഥവാ ഒരേ ദേഹം) എന്ന് ഈ വചനത്തിൽ പറഞ്ഞിട്ടുള്ളത് മനുഷ്യപിതാവായ ആദം നബി(അ) യെ ഉദ്ദേശിച്ചാണെന്നും زَوْجَهَا (അതിന്റെ ഇണ) എന്ന് പറഞ്ഞത് മനുഷ്യമാതാവായ ഹവ്വാഉ് (അ) യെ ഉദ്ദേശിച്ചാണെന്നുമുള്ളതിൽ മുസ്ലിംകൾക്കിടയിലും വേദക്കാർക്കിടയിലും ഭിന്നാഭിപ്രായമില്ല. മനുഷ്യവർഗത്തിന്റെ ഉൽപത്തിയെക്കുറിച്ച് ഭൗതിക ശാസ്ത്രങ്ങളും നിലവിലുള്ള ജീവശാസ്ത്രതത്വങ്ങളും എന്ത്തന്നെ പറഞ്ഞാലും ശരി അതെല്ലാം അവയുടെ കേവലം അഭിപ്രായങ്ങളും അനുമാനങ്ങളും മാത്രമായിരിക്കുവാനേ തരമുള്ളൂ. മനുഷ്യസ്രഷ്ടാവിന്റെ പ്രസ്താവനകളിൽ നിന്ന് നേർക്കുനേരെ വ്യക്തമായി മനസ്സിലാക്കാവുന്നതെന്തോ അത്മാത്രമേ ഇവിടെ യഥാർത്ഥമായി അംഗീകരിക്കപ്പെടുവാൻ നിവൃത്തിയുള്ളൂ. നിലവിലുള്ള മനുഷ്യവർഗം ഒന്നടങ്കം ഒരേ മാതാപിതാക്കളിൽനിന്ന് ജനിച്ചു പെരുകിയുണ്ടായതാണെന്നുള്ള യാഥാർത്ഥ്യം ഈ സൂറത്തിൽ മാത്രമല്ല, മറ്റുപല സൂറത്തുകളിലും അസന്നിഗ്ദ്ധമായി പ്രഖ്യാപിച്ചിട്ടുള്ളതാണ്. അല്ലാഹു പറയുന്നു:

1) يَا أَيُّهَا النَّاسُ اتَّقُوا رَبَّكُمُ الَّذِي خَلَقَكُم مِّن نَّفْسٍ وَاحِدَةٍ وَخَلَقَ مِنْهَا زَوْجَهَا وَبَثَّ مِنْهُمَا رِجَالًا كَثِيرًا وَنِسَاءً – النساء : 1

2) هُوَ الَّذِي خَلَقَكُم مِّن نَّفْسٍ وَاحِدَةٍ وَجَعَلَ مِنْهَا زَوْجَهَا لِيَسْكُنَ إِلَيْهَا – الاعراف : 189

3) يَا أَيُّهَا النَّاسُ إِنَّا خَلَقْنَاكُم مِّن ذَكَرٍ وَأُنثَىٰ وَجَعَلْنَاكُمْ شُعُوبًا وَقَبَائِلَ لِتَعَارَفُوا – الحجرات : 13

സാരം : 1. 'ഹേ മനുഷ്യരേ, നിങ്ങളെ ഒരേ ദേഹത്തിൽ നിന്ന് സൃഷ്ടിക്കുകയും, അതിൽനിന്ന് അതിന്റെ ഇണയെ സൃഷ്ടിക്കുകയും രണ്ടുപേരിൽനിന്നുമായി വളരെ പുരുഷൻമാരെയും, സ്ത്രീകളെയും വർദ്ധിപ്പിക്കുകയും ചെയ്തിട്ടുള്ളവനായ നിങ്ങളുടെ റബ്ബിനെ നിങ്ങൾ സൂക്ഷിക്കുവിൻ' (സൂ: നിസാഉ് : 1)

2. 'നിങ്ങളെ ഒരേ ദേഹത്തിൽ നിന്ന് സൃഷ്ടിക്കുകയും, അതിൽ നിന്ന് അതിന്റെ ഇണയെ - അവൻ അവളുടെ അടുക്കൽ മനസ്സമാധാനപ്പെടുവാൻ വേണ്ടി-ഉണ്ടാക്കുകയും ചെയ്തവനത്രെ അവൻ'. (സൂ: അഅ്റാഫ്: 189)

3. 'ഹേ, മനുഷ്യരേ, നിങ്ങളെ നാം ഒരു ആണിൽനിന്നും, ഒരു പെണ്ണിൽനിന്നുമായി സൃഷ്ടിച്ചിരിക്കുന്നു. നിങ്ങളന്യോന്യം പരിചയപ്പെടുവാൻവേണ്ടി, നിങ്ങളെ നാം ശാഖകളും ഗോത്രങ്ങളും ആക്കുകയും ചെയ്തിരിക്കുന്നു. (സൂ: ഹുജുറാത്ത് : 13)

മനുഷ്യപിതാവ് ആദം നബി(അ)ആയതുകൊണ്ടാണ് മനുഷ്യർക്ക് بنو ادم (ആദമിന്റെ സന്തതികൾ)എന്നും മനുഷ്യന് آدَمِي (ആദമിയ്യ്) എന്നും പറയുന്നത്. മനുഷ്യസൃഷ്ടിയുടെ തുടക്കം – അഥവാ ഒന്നാമത്തെ മനുഷ്യനായ ആദ്യപിതാവിനെ സൃഷ്ടിച്ചത്–മണ്ണിൽനിന്നാണെന്നും ഖുർആൻ ആവർത്തിച്ചു പറഞ്ഞിരിക്കുന്നു. എന്നാൽ ആദ്യമാതാവിന്റെ ഉൽഭവത്തെപ്പറ്റി ഖുർആൻ എന്തുപറയുന്നുവെന്നാണ് എനി നോക്കുവാനുള്ളത്. നിങ്ങളെ ഒരേ ദേഹത്തിൽ നിന്ന് സൃഷ്ടിച്ചു (خَلَقَكُم مِّن نَّفْسٍ وَاحِدَةٍ) എന്ന് പറഞ്ഞതിനെത്തുടർന്ന് ഇവിടെയും സൂ: അഅ്റാഫിലും ഈ വിഷയകമായി അല്ലാഹു പറഞ്ഞ വാക്ക് وَجَعَلَ مِنْهَا زَوْجَهَا (അതിൽ നിന്ന് അതിന്റെ ഇണയെ ഉണ്ടാക്കുകയും ചെയ്തു)എന്നാണ്. സൂ: നിസാഇലാകട്ടെ, അതിൽ നിന്ന് അതിന്റെ ഇണയെ സൃഷ്ടിക്കുകയും ചെയ്തു. (وَخَلَقَ مِنْهَا زَوْجَهَا) എന്നാകുന്നു. ഈ രണ്ട് പ്രയോഗവും ഉദ്ദേശ്യത്തിൽ ഒന്നായിരിക്കുമെന്ന് വ്യക്തമാണ്. പക്ഷേ, കൂടുതൽ വിശദീകരണം ഖുർആനിൽ നിന്ന് ലഭിക്കുന്നില്ല. ഇമാം ബുഖാരി (റ) മുസ്ലിം (റ) എന്നിവർ ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ നബിﷺ ഇപ്രകാരം പറയുന്നു:

وَاسْتَوْصُوا بِالنِّسَاءِ خَيْرًا فَإِنَّهُنَّ خُلِقْنَ مِنْ ضِلَعٍ وَإِنَّ أَعْوَجَ شَيْءٍ فِي الضِّلَعِ أَعْلَاهُ فَإِنْ ذَهَبْتَ تُقِيمُهُ كَسَرْتَهُ وَإِنْ تَرَكْتَهُ لَمْ يَزَلْ أَعْوَجَ الخ–متفق عليه

സാരം:'നിങ്ങൾ സ്ത്രീകളെക്കുറിച്ച് എന്റെ വസ്വിയ്യത്ത് നന്നായി പാലിക്കണം. കാരണം, അവർ വാരിയെല്ലിനാൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. വാരിയെല്ലുകളിൽവെച്ച് ഏറ്റവും വളവുള്ളത് അതിന്റെ മേൽഭാഗത്തുള്ളതാണ്. നീ അത് നിവർത്തി ചൊവ്വാക്കുവാൻപോയാൽ നീ അത് പൊട്ടിക്കേണ്ടിവരും. അങ്ങിനെത്തന്നെ വിട്ടാൽ അത് വളഞ്ഞുകൊണ്ടേ ഇരിക്കയും ചെയ്യും'....) ഇതുപോലെ വേറൊരു ഹദീഥ് മുസ്ലിമും (റ) ഉദ്ധരിക്കുന്നുണ്ട്. സ്ത്രീ വാരിയെല്ലിനാൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നുവെന്നല്ലാതെ, ആ വാരിയെല്ല് ആരുടെതാണെന്നോ മറ്റോ ഹദീഥിൽ ഇല്ല. സ്ത്രീകളോട് സൗമ്യമായും നയത്തിലും പെരുമാറണം, അവരുടെ സ്വഭാവത്തിൽ പ്രകൃത്യാ പല പാകപ്പിഴവുകളും അനുഭവപ്പെടും, അത് ക്ഷമിക്കണം എന്നൊക്കെയാണ് ഈ ഹദീഥിന്റെ താൽപര്യം. അഥവാ, സ്ത്രീയുടെ സൃഷ്ടിയെക്കുറിച്ച് പ്രതിപാദിക്കലല്ല അതിന്റെ ഉദ്ദേശ്യം. അതുകൊണ്ട് സ്ത്രീ വാരിയെല്ലിനാൽ സൃഷ്ടിക്കപ്പെട്ടിരിക്കയാണെന്ന വാക്യം കേവലം ഒരു ഉപമാരൂപത്തിൽ പറഞ്ഞ അലങ്കാര പ്രയോഗമാണെന്നു ചിലർ പറയുന്നു. പക്ഷേ, ഭൂരിഭാഗം പണ്ഡിതൻമാരുടെയും അഭിപ്രായം, ആദംനബി(അ)യുടെ വാരിയെല്ലിൽ നിന്നാണ് ഹവ്വാ (അ) സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്ന യാഥാർത്ഥ്യമാണ് ഈ ഹദീഥിൽ അടങ്ങിയിരിക്കുന്നത് എന്നത്രെ. وَخَلَقَ مِنْهَا زَوْجَهَا (ആ ദേഹത്തിൽ നിന്നുതന്നെ അതിന്റെ ഇണയെ സൃഷ്ടിക്കുകയും ചെയ്തു)എന്നും وَجَعَلَ مِنْهَا زَوْجَهَا (അതിൽ നിന്നുതന്നെ അതിന്റെ ഇണയെ ഉണ്ടാക്കുകയും ചെയ്തു) എന്നുമുള്ള ഖുർആൻ വാക്യങ്ങൾക്ക് ഖുർആൻ വ്യാഖ്യാതാക്കൾ പൊതുവിൽ അംഗീകരിച്ചിട്ടുള്ള വ്യാഖ്യാനവും ഇതുതന്നെ.

ബൈബ്ളിന്റെ പഴയ നിയമത്തിൽ വിഷയം കുറെക്കൂടി വിസ്തരിച്ചു പറയുന്നുണ്ട്. അത് പറയുന്നു: '....മനുഷ്യൻ എല്ലാ കന്നുകാലികൾക്കും, ആകാശത്തിലെ പറവ

കൾക്കും, എല്ലാ കാട്ടുമൃഗങ്ങൾക്കും പേരിട്ടു : എങ്കിലും മനുഷ്യന് തക്കതായൊരു തുണ കണ്ടുകിട്ടിയില്ല. ആകയാൽ യഹോവയായ ദൈവം മനുഷ്യന് ഒരു ഗാഢനിദ്രവരുത്തി ; അവൻ ഉറങ്ങിയപ്പോൾ അവന്റെ വാരിയെല്ലുകളിൽ ഒന്ന് എടുത്തു അതിനുപകരം മാംസം പിടിപ്പിച്ചു. യഹോവയായ ദൈവം മനുഷ്യനിൽനിന്ന് എടുത്ത വാരിയെല്ലിനെ ഒരു സ്ത്രീയാക്കി അവളെ മനുഷ്യന്റെ അടുക്കൽ കൊണ്ടുവന്നു. അപ്പോൾ മനുഷ്യൻ : ഇത് ഇപ്പോൾ എന്റെ അസ്ഥിയിൽ നിന്ന് അസ്ഥിയും എന്റെ മാംസത്തിൽ നിന്ന് മാംസവുമാകുന്നു.... എന്ന് പറഞ്ഞു. അതുകൊണ്ട് പുരുഷൻ അപ്പനെയും, അമ്മയെയും വിട്ടുപിരിഞ്ഞു ഭാര്യയോട് പറ്റിച്ചേരും. അവർ ഏക ദേഹമായിത്തീരും'. (ഉൽപത്തി : 2 ൽ 20-24) ഈ ഉദ്ധരണിയിലെ ചില വശങ്ങൾ ഖുർആനോടും മേൽകണ്ട ഹദീഥിനോടും യോജിക്കുന്നുവെന്നു പറയേണ്ടതില്ല.

خَلَقَ مِنْهَا زَوْجَهَا (അതിൽ നിന്ന് തന്നെ അതിന്റെ ഇണയെ സൃഷ്ടിച്ചു) എന്ന വാക്യത്തിന് ചിലർ അർത്ഥമാക്കുന്നത് അതിന്റെ വർഗത്തിൽനിന്ന് സൃഷ്ടിച്ചു (أيْ من جنسها ) എന്നത്രെ. ഇതനുസരിച്ച് ആദം (അ)നെ മണ്ണിൽനിന്ന് സൃഷ്ടിച്ചതുപോലെ, ഹവ്വാഉ് (അ)നെയും മണ്ണിൽ നിന്ന് സൃഷ്ടിച്ചു എന്നായിരിക്കുമല്ലോ. ഇതിന് തെളിവായി, നിങ്ങളുടെ ദേഹങ്ങളിൽ നിന്നുതന്നെ നിങ്ങൾക്ക് ഇണകളുണ്ടാക്കി (جَعَلَ لَكُم مِّنْ أَنفُسِكُمْ أَزْوَاجًا- النحل) എന്നും, നിങ്ങൾക്ക് നിങ്ങളുടെ ദേഹങ്ങളിൽ നിന്ന് ഒരു റസൂൽ വന്നിരിക്കുന്നു (جَاءَكُمْ رَسُولٌ مِّنْ أَنفُسِكُمْ- التوبة) എന്നും പോലെയുള്ള വാക്യങ്ങളാണിവർ ചൂണ്ടിക്കാട്ടുന്നത്. ഇവിടങ്ങളിൽ നിങ്ങളുടെ വർഗത്തിൽനിന്ന് ഇണകളെ ഉണ്ടാക്കി എന്നും നിങ്ങളുടെ വർഗത്തിൽനിന്നും റസൂൽ വന്നു എന്നുമാണല്ലോ ഉദ്ദേശ്യം. ഈ അഭിപ്രായക്കാരിൽ ചിലർ ഇങ്ങിനെ ചില ന്യായങ്ങളും പറഞ്ഞു കാണുന്നു : مِّن نَّفْسٍ وَاحِدَةٍ (ഒരേ ദേഹത്തിൽ നിന്ന്) എന്ന വാക്യത്തിലെ مِنْ എന്ന അവ്യയം ഒരു വസ്തുവിന്റെ അംശത്തെ കുറിക്കുവാനുള്ളത് ( التبعيضى ) തന്നെ ആയിക്കൊള്ളണമെന്നില്ല, ഒന്നിന്റെ തുടക്കം കാണിക്കുന്നതും (الابتدائى) ആയിരിക്കാം. അതായത് ഒരു ദേഹത്തിൽ നിന്ന് മനുഷ്യരെ സൃഷ്ടിച്ചു എന്നല്ല ആ ദേഹം മുതൽക്ക് മനുഷ്യരെ സൃഷ്ടിച്ചുതുടങ്ങി എന്നും അതിന് അർത്ഥമായിരിക്കാം. മാത്രമല്ല, ആദം (അ)നെ മണ്ണിനാൽ സൃഷ്ടിക്കുവാൻ കഴിവുള്ളവനാണെന്നു സ്ഥാപിതമായിക്കഴിഞ്ഞാൽ ഹവ്വാഉ്(അ)നെ മണ്ണിൽ നിന്ന് സൃഷ്ടിക്കുവാനും അവൻ കഴിവുള്ളവനായല്ലോ. അപ്പോൾ പിന്നെ, ആദം(അ)ന്റെ വാരിയെല്ലിൽ നിന്ന് അദ്ദേഹത്തിന് ഇണയെ സൃഷ്ടിക്കുന്നതിൽ എന്താണ് ഒരു പ്രയോജനമുള്ളത് ?! (كما في الرازي)

ഇവരുടെ അഭിപ്രായവും ന്യായവും പല കാരണങ്ങളാൽ സ്വീകരിക്കുവാൻ മാർഗം കാണുന്നില്ല. ഉദാഹരണമായി :

1) മനുഷ്യന്റെ സൃഷ്ടിയെക്കുറിച്ച് ഖുർആനിൽ വ്യത്യസ്ത വാക്കുകളിലായി പല പ്രസ്താവനകളും കാണാം. مِّمَّا يَعْلَمُونَ، مِن تُرَابٍ، مِن صَلْصَالٍ، مِّن طِينٍ، مِن نُّطْفَةٍ، مِّن مَّاءٍ، مِّن ذَكَرٍ وَأُنثَىٰ (അവർക്കറിയാവുന്നതിൽനിന്ന്, മണ്ണിൽനിന്ന്, ചെലചെല ശബ്ദമുള്ള മണ്ണിൽ നിന്ന്, കളിമണ്ണിൽനിന്ന്, ഇന്ദ്രിയത്തുള്ളിയിൽനിന്ന്, ജലത്തിൽ നിന്ന്, ഒരു ആണിൽനിന്നും പെണ്ണിൽനിന്നുമായി) എന്നിങ്ങിനെ പലതും. ഇവിടങ്ങളിലെല്ലാം من എന്ന അവ്യയത്തിന് നൽകപ്പെടുന്നതും, നൽകപ്പെടേണ്ടതുമായ അർത്ഥത്തിൽ നിന്ന് വ്യത്യസ്തമായ ഒരർത്ഥം ഇവിടെ മാത്രം കൽപിക്കുവാൻ പ്രത്യേകം തെളിവു വേണ്ടിയിരിക്കുന്നു.

2) نَفْس എന്ന വാക്കിന് വർഗം (جنس) എന്നർത്ഥമില്ല. അതിന്റെ ബഹുവചനമാണ് انفس എന്ന വാക്ക്. ചില സന്ദർഭങ്ങളിൽ ഇതിന്റെ ഉദ്ദേശ്യം പ്രായോഗികമായിത്തീരുന്നത് വർഗത്തെ ആശ്രയിച്ചായിരിക്കുമെന്നുമാത്രം. അതിന്റെ മുമ്പും പിമ്പുമുള്ള വാക്കുകൾ നോക്കിവേണം അത് തീരുമാനിക്കുക. ചില സ്ഥലത്ത് വർഗമാണ് ഉദ്ദേശ്യമെന്നു വെച്ച് മറ്റു സ്ഥലങ്ങളിലും അങ്ങിനെ ആയിക്കൊള്ളണമെന്നില്ല. ഒരു വാക്കിന്റെ സാക്ഷാൽ അർത്ഥം ഉദ്ദേശിക്കുവാൻ പ്രത്യേക തടസ്സം ഉള്ളപ്പോൾ മാത്രമേ അതിന് ആലങ്കാരികമായ മറ്റൊരർത്ഥം കൽപ്പിക്കാവൂ എന്നത് ഭാഷാസാഹിത്യത്തിൽ ഒരു അംഗീകൃത നിയമമാകുന്നു. ഹവ്വാഇന്റെ സൃഷ്ടി മറ്റൊരു രൂപത്തിലാണെന്ന് വേറെ തെളിവുണ്ടെങ്കിൽ മാത്രമേ ഇത് സാധുവാകുകയുള്ളൂ.

3) ആദം(അ) നെപ്പോലെത്തന്നെ ഹവ്വാഉ് (അ)നെയും ആദ്യമേ മണ്ണിൽ നിന്ന് സൃഷ്ടിച്ചതാണെങ്കിൽ نَّفْسٍ وَاحِدَةٍ (ഒരേ ദേഹം) എന്നതിന്റെ സ്ഥാനത്ത് (രണ്ട് ദേഹങ്ങൾ) എന്ന് പറയേണ്ടതായിരുന്നു.

4) ആദ്യത്തെ مِنْ നുള്ള അതേ അർത്ഥം തന്നെയാണ് അതിനോട് ചേർന്ന വാക്യത്തിൽ ( مِنْهَا എന്നതിലെ) രണ്ടാമത്തെ من നും സാധാരണഗതിയിൽ ഉണ്ടായിരിക്കേണ്ടത്. കൂടാതെ, രണ്ടാമത്തെ من തുടക്കം കുറിക്കുന്നതാണെന്ന് വെക്കുവാൻ വഴിയുമില്ല. കാരണം مِنْهَا എന്നതിന്റെ തൊട്ടുമുമ്പ് – ഈ സൂറത്തിലെയും, അഅ്റാഫിലെയും ആയത്തുകളിൽ – جَعَلَ എന്ന ക്രിയയാണുള്ളത്. ഈ ക്രിയക്ക് ആക്കി, ഉണ്ടാക്കി, ഏർപ്പെടുത്തി എന്നൊക്കെയാണർത്ഥം. അപ്പോൾ ആദം മുതൽ ഹവ്വാഇനെ ഉണ്ടാക്കി – അഥവാ ആക്കി– എന്ന് അതിന് അർത്ഥം കൊടുക്കേണ്ടിവരുമല്ലോ

5) സൂ: അഅ്റാഫിലെ ആയത്തിൽ لِيَسْكُنَ إِلَيْهَا (അവൻ അവളുടെ അടുക്കൽ മനസ്സമാധാനമടയുവാൻ)എന്ന് പറഞ്ഞിട്ടുള്ളത് ശ്രദ്ധേയമാകുന്നു. പ്രഥമ മനുഷ്യരായ രണ്ട് ഭാര്യാഭർത്താക്കളെക്കുറിച്ചാണല്ലോ ഇത് പറഞ്ഞിരിക്കുന്നത്. പരസ്പരം ഇണക്കവും മനസ്സമാധാനവും ഉണ്ടായിത്തീരുവാൻ രണ്ട് പേരും ഒരേ വർഗത്തിൽപെട്ടവരാണെന്നത് ഒരു കാരണം തന്നെ. പക്ഷേ, ഇത് മനുഷ്യവർഗത്തിന്റെ മാത്രം പ്രത്യേകതയല്ല. അതോടുകൂടി ഭാര്യ ഭർത്താവിന്റെ ഒരംശത്തിൽ നിന്നുണ്ടായവളാണെന്ന് കൂടി വരുമ്പോൾ പ്രസ്തുത കാര്യം കൂടുതൽ ശക്തമായിത്തീരുമെന്ന് പറയേണ്ടതില്ല.

6) ആദം (അ) നെ മണ്ണുകൊണ്ട് സൃഷ്ടിച്ചതോടുകൂടി ഹവ്വാഉ് (അ)നെയും മണ്ണുകൊണ്ട് സൃഷ്ടിക്കുവാനുള്ള അല്ലാഹുവിന്റെ കഴിവ് സ്ഥാപിതമായിരിക്കെ, പിന്നെ വാരിയെല്ലുകൊണ്ട് സൃഷ്ടിക്കേണ്ടുന്ന ആവശ്യമെന്താണെന്ന ചോദ്യത്തിൽ യാതൊരു കഴമ്പും ഇല്ല. കാരണം, മണ്ണിൽ നിന്ന് മാത്രമല്ല, വാരിയെല്ലിൽനിന്നും മനുഷ്യനെ സൃഷ്ടിക്കുവാനുള്ള അവന്റെ കഴിവുകൂടി ഇത് മൂലം സ്ഥാപിതമാകുകയാണ് ചെയ്യുന്നത്. ഈ ചോദ്യം ഇവിടെ മാത്രമല്ല, മനുഷ്യരെ ഇന്ദ്രിയത്തിൽ നിന്നോ ജലത്തിൽ നിന്നോ സൃഷ്ടിച്ച വിഷയം പറയുമ്പോഴും ഉന്നയിക്കാമല്ലോ.

ചുരുക്കത്തിൽ ഭൂരിഭാഗം മുഫസ്സിറുകളും സ്വീകരിച്ചിട്ടുള്ള ഒന്നാമത്തെ അഭിപ്രായത്തിനാണ് തെളിവുകളുടെ പിൻബലം കൂടുതലുള്ളത്. അതുകൊണ്ട് തന്നെയാണ് അവരെല്ലാം അത് സ്വീകരിച്ചിട്ടുള്ളതും. والله اعلم

മനുഷ്യന്റെ ആരംഭത്തെപ്പറ്റി പ്രസ്താവിച്ചശേഷം, അവന്റെ ഭക്ഷണവും, വാഹനവും മറ്റുമായിക്കൊണ്ട് അവൻ നിത്യേന ഉപയോഗിച്ചുകൊണ്ടിരിക്കുന്ന കന്നുകാലികളെ

(الانعام) അവനുവേണ്ടി അല്ലാഹു സൃഷ്ടിച്ചുകൊടുത്ത അനുഗ്രഹത്തെ ഓർമപ്പെടുത്തുകയാണ് ചെയ്യുന്നത്. എട്ടുതരം ഇണകൾ (ثَمَانِيَةَ أَزْوَاجٍ) എന്ന് പ്രത്യേകം എടുത്തു പറഞ്ഞിട്ടുള്ളതിന്റെ ഉദ്ദേശ്യം; ചെമ്മരിയാട്, കോലാട്, ഒട്ടകം, മാട് എന്നീ നാലു വർഗങ്ങളിൽ നിന്നുള്ള ആണും, പെണ്ണുമാണെന്ന് സൂറത്തുൽ അൻആം 143-144 ൽ നിന്ന് മനസ്സിലാക്കാവുന്നതാണ്.

മനുഷ്യൻ അവന്റെ മാതാവിന്റെ വയറ്റിൽ-ഗർഭത്തിൽ-വെച്ചു സൃഷ്ടിക്കപ്പെടുന്നതിൽ അടങ്ങിയ അത്ഭുത രഹസ്യങ്ങളെക്കുറിച്ചാണ് അടുത്ത വാക്യം ഓർമിപ്പിക്കുന്നത്. 'ഒരു സൃഷ്ടിരൂപത്തിന് ശേഷം മറ്റൊന്നായി' (خَلْقًا مِن بَعْدِ خَلْقٍ) സൃഷ്ടിക്കുന്നു എന്ന് പറഞ്ഞത് ഇന്ദ്രിയം, രക്തപിണ്ഡം, മാംസപിണ്ഡം, പൂർണശിശു എന്നിങ്ങിനെയുള്ള ഗർഭകാല ദശകളെ ഉദ്ദേശിച്ചാകുന്നു. ഇവയെപ്പറ്റി സൂ: ഹജ്ജ് 5; സൂ: മുഅ്മിനൂൻ 13, 14 എന്നീ സ്ഥലങ്ങളിൽ വിവരിച്ചിട്ടുള്ളത് ഓർക്കുക. മൂന്നുതരം അന്ധകാരങ്ങളിൽ (فِي ظُلُمَاتٍ ثَلَاثٍ) എന്ന് പറഞ്ഞതിന്റെ വിവക്ഷ മാതാവിന്റെ വയറ്, ഗർഭാശയം, ശിശുവെ മൂടിപ്പൊതിഞ്ഞിരിക്കുന്ന നേരിയ ഉറ (മറുപിള്ള-അഥവാ മറുകുട്ടി) എന്നീ മൂന്നിന്റെയും ഉള്ളിൽവെച്ച് ശിശുകഴിച്ചുകൂട്ടേണ്ടിവരുന്ന അജ്ഞാതാവസ്ഥയെ ചൂണ്ടിക്കാട്ടുന്നു. ഈ മൂന്ന് ഇരുട്ടറകൾ പൊതുവിൽ എല്ലാവർക്കും അറിയപ്പെടുന്നവയത്രെ. എന്നാൽ, ഇവയ്ക്ക് പുറമെ പരക്കെ അറിയപ്പെടാത്തതും, ശരീരശാസ്ത്രപടുകളായ ആളുകൾക്ക് മാത്രം അറിയാവുന്നതുമായ മറ്റൊരു മൂന്ന് ഇരുട്ടറകളെ സംബന്ധിച്ചും ചില മഹാൻമാർ ഇവിടെ പ്രസ്താവിച്ചുകാണുന്നു. ഗർഭാശയത്തിനുള്ളിൽതന്നെയുള്ള മൂന്നു പ്രത്യേക അറകളിലായിട്ടാണുപോൽ ശിശു സംരക്ഷിക്കപ്പെടുന്നത്. ഈ അറകൾ ശസ്ത്രക്രിയകൊണ്ട് മാത്രമേ അറിയപ്പെടുവാൻ സാധിക്കയുള്ളൂവെന്നും അവർ പറയുന്നു. الله اعلم. ഏതായാലും ഗർഭസ്ഥശിശുവിന്റെ ഉത്ഭവം മുതൽ പ്രസവം വരെയുള്ള കാലത്തെ ഓരോ പ്രകൃതി മാറ്റങ്ങളും, ഓരോ ഘട്ടത്തിലും അതിനുവേണ്ടുന്ന മുൻകരുതലുകൾ അല്ലാഹു ചെയ്തുവെച്ചിരിക്കുന്നതുമെല്ലാം അല്ലാഹുവിന്റെ മഹത്വത്തെയും അനുഗ്രഹത്തെയും പറ്റി ചിന്തിക്കുവാൻ ധാരാളം മതിയായതത്രെ ! ഈ മുഖവുരയെത്തുടർന്ന് അല്ലാഹു പറയുകയാണ്:

ഹേ, മനുഷ്യരേ! ഇതെല്ലാം ആരുടെ പ്രവർത്തനങ്ങളാണോ, ആ മഹാശക്തിയാണ് നിങ്ങളുടെ റബ്ബായ അല്ലാഹു ! (ذَٰلِكُمُ اللهُ رَبُّكُمْ) സകല വസ്തുവിന്റെയും, ഭരണാധിപത്യം അവനുതന്നെ (لَهُ الْمُلْكُ) എന്നിരിക്കെ, ആരാധ്യനായിരിക്കുവാൻ മറ്റാർക്കും അർഹതയില്ല. അവനല്ലാതെ ആരാധ്യൻ ഇല്ല. (لا إِلَهَ إِلاَّ هُوَ) ഇത്രയും വ്യക്തമായ ദൃഷ്ടാന്തങ്ങൾ ഉണ്ടായിരിക്കെ, അല്പബുദ്ധിയെങ്കിലും കൊടുത്തു ആലോചിച്ചാൽ ഈ വാസ്തവം ആർക്കും മനസ്സിലാക്കാമെന്നിരിക്കെ, പിന്നെ എങ്ങിനെയാണ് - ഹേ അവിശ്വാസികളേ, ബഹുദൈവ വിശ്വാസികളേ - നിങ്ങൾ സത്യത്തിൽ നിന്ന് തിരിച്ചുവിടപ്പെടുന്നത് ?! (فَأَنَّىٰ تُصْرَفُونَ) നിങ്ങൾക്ക് ബുദ്ധിയില്ലേ, നിങ്ങൾ ചിന്തിക്കുന്നില്ലേ?!

إِن تَكْفُرُوا فَإِنَّ ٱللَّهَ غَنِيٌّ عَنكُمْ ۖ وَلَا يَرْضَىٰ لِعِبَادِهِ ٱلْكُفْرَ ۖ وَإِن

**﴾7﴿ നിങ്ങൾ അവിശ്വസിക്കുക (അഥവാ നന്ദികേട്കാണിക്കുക)യാണെങ്കിൽ, നിശ്ചയമായും അല്ലാഹു നിങ്ങളിൽനിന്നും (ആശ്രയംവേണ്ടാ**

تَشۡكُرُواْ يَرۡضَهُ لَكُمۡۗ وَلَا تَزِرُ وَازِرَةٞ وِزۡرَ أُخۡرَىٰۗ ثُمَّ إِلَىٰ رَبِّكُم مَّرۡجِعُكُمۡ فَيُنَبِّئُكُم بِمَا كُنتُمۡ تَعۡمَلُونَۚ إِنَّهُۥ عَلِيمُۢ بِذَاتِ ٱلصُّدُورِ ﴿٧﴾

**ത്ത) ധന്യനാകുന്നു. അവന്റെ അടിയാൻമാർക്ക് അവിശ്വാസത്തെ അവൻ തൃപ്തിപ്പെടുകയില്ല. നിങ്ങൾ (വിശ്വസിച്ച്) നന്ദി കാണിക്കുകയാണെങ്കിൽ അവൻ നിങ്ങൾക്കത് തൃപ്തിപ്പെട്ടു തരുന്നതുമാണ്. കുറ്റം വഹിക്കുന്ന ഒരു ദേഹവും മറ്റൊന്നിന്റെ കുറ്റം വഹിക്കുന്നതല്ല. പിന്നീട് (ഒടുക്കം) നിങ്ങളുടെ രക്ഷിതാവിങ്കലേക്കാണ് നിങ്ങളുടെ മടങ്ങിവരവ്. അപ്പോൾ, നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിനെപ്പറ്റി അവൻ നിങ്ങളെ ബോധ്യപ്പെടുത്തുന്നതാണ്. നിശ്ചയമായും, അവൻ നെഞ്ചു [ഹൃദയം]കളിലുള്ളതിനെപ്പറ്റി അറിയുന്നവനാകുന്നു.**

---

﴾7﴿ إِنۡ تَكۡفُرُوا നിങ്ങൾ അവിശ്വസിക്കുന്നതായാൽ, നന്ദികേട് കാണിച്ചാൽ فَإِنَّ اللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു غَنِيٌّ അനാശ്രയനാണ്, ധന്യനാണ്, ഐശ്വര്യവാനാണ് عَنۡكُمۡ നിങ്ങളിൽ നിന്ന് وَلَا يَرۡضَى അവൻ തൃപ്തിപ്പെടുകയില്ല لِعِبَادِهِ തന്റെ അടിയാൻമാർക്ക് الۡكُفۡرَ അവിശ്വാസം, നന്ദികേട് وَإِنۡ تَشۡكُرُوا നിങ്ങൾ നന്ദികാണിക്കുന്നതായാൽ يَرۡضَهُ അതവൻ തൃപ്തിപ്പെടും لَكُمۡ നിങ്ങൾക്ക് وَلَا تَزِرُ കുറ്റം വഹിക്കുക (ഏൽക്കുക)യില്ല وَازِرَةٌ ഒരു കുറ്റക്കാരി, കുറ്റം വഹിക്കുന്ന ദേഹം وِزۡرَ أُخۡرَى മറ്റൊന്നിന്റെ കുറ്റം ثُمَّ പിന്നീട് إِلَى رَبِّكُمۡ നിങ്ങളുടെ റബ്ബിങ്കലേക്കാണ് مَرۡجِعُكُمۡ നിങ്ങളുടെ മടക്കം, തിരിച്ചുവരവ് فَيُنَبِّئُكُمۡ അപ്പോൾ അവൻ നിങ്ങളെ ബോധ്യപ്പെടുത്തും, (അറിയിക്കും) بِمَا യാതൊന്നിനെപ്പറ്റി كُنۡتُمۡ تَعۡمَلُونَ നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്ന إِنَّهُ عَلِيمٌ നിശ്ചയമായും അവൻ അറിയുന്നവനാണ് بِذَاتِ الصُّدُورِ നെഞ്ചുകളിലു(ഹൃദയങ്ങളിലു)ള്ളതിനെപ്പറ്റി

---

മറച്ചുവെക്കുക അല്ലെങ്കിൽ മൂടിവെക്കുക എന്ന ഭാഷാർത്ഥമുള്ള രണ്ടു ക്രിയാനാമങ്ങളാണ് كفران , كفر (കുഫ്ർ, കുഫ്റാൻ) എന്നീ വാക്കുകൾ. ഈ അർത്ഥത്തിന്റെ അടിസ്ഥാനത്തിലാണ് കർഷകനെ ഉദ്ദേശിച്ച് كافر (കാഫിർ) എന്ന് ഉപയോഗിക്കപ്പെടുന്നത്. ഈമാനിന്റെ എതിരിൽ, അവിശ്വാസം എന്ന അർത്ഥത്തിലാണ് കുഫ്ർ സാധാരണ ഉപയോഗിക്കപ്പെടുക. ശുക്റിന്റെ എതിരിൽ നന്ദികേട് എന്ന അർത്ഥത്തിൽ കുഫ്റാനും അതുപോലെത്തന്നെ. രണ്ടിന്റെയും ക്രിയാരൂപങ്ങളും മറ്റും ഒരേ പ്രകാരമാണ് താനും. അതുകൊണ്ട് അവയ്ക്ക് സന്ദർഭം നോക്കി അർത്ഥം കൽപിക്കേണ്ടതാകുന്നു. ഈ വചനത്തിൽ ഈ രണ്ട് അർത്ഥങ്ങൾക്കും സാധ്യതയുണ്ട്. അല്ലാഹുവിനോടുള്ള നന്ദിയിൽ നിന്നാണ് സത്യവിശ്വാസം ഉടലെടുക്കുന്നത്. നേരെ മറിച്ച് അവിശ്വാസം അവനോട്

കാണിക്കുന്ന നന്ദികേടുമാകുന്നു. അതുകൊണ്ട് സത്യവിശ്വാസവും നന്ദിയും (ഈമാനും, ശുക്റും) തമ്മിലും, അവിശ്വാസവും നന്ദികേടും (കുഫ്റും, കുഫ്റാനും) തമ്മിലും അഭേദ്യബന്ധമാണുള്ളത്.

സൂറത്ത് ഇബ്റാഹീം 7, 8 ആയത്തുകളിൽ അല്ലാഹു ഇപ്രകാരം പറയുന്നു:

1. وَإِذْ تَأَذَّنَ رَبُّكُمْ لَئِن شَكَرْتُمْ لَأَزِيدَنَّكُمْ ۖ وَلَئِن كَفَرْتُمْ إِنَّ عَذَابِي لَشَدِيدٌ

2. إِن تَكْفُرُوٓا۟ أَنتُمْ وَمَن فِى ٱلْأَرْضِ جَمِيعًا فَإِنَّ ٱللَّهَ لَغَنِىٌّ حَمِيدٌ

1. നിങ്ങൾ നന്ദി കാണിച്ചാൽ നിശ്ചയമായും ഞാൻ നിങ്ങൾക്ക് വർദ്ധിപ്പിച്ചുതരും. നിങ്ങൾ നന്ദികേട് കാണിച്ചുവെങ്കിലോ നിശ്ചയമായും എന്റെ ശിക്ഷ കഠിനമായതാണ്.

2. നിങ്ങളും ഭൂമിയിലുള്ളവരുമെല്ലാം കൂടി അവിശ്വസിക്കുന്നതായാലും അല്ലാഹു അനാശ്രയനും, സ്തുത്യർഹനും തന്നെയാകുന്നു.

അൽപം ദീർഘമായ ഒരു ഹദീഥിൽ, അല്ലാഹു പറഞ്ഞതായി നബിഇപ്രകാരം ഉദ്ധരിക്കുന്നു: 'എന്റെ അടിയാൻമാരേ, നിങ്ങളിൽ ആദ്യമുള്ളവരും അവസാനമുള്ളവരും, നിങ്ങളിലുള്ള മനുഷ്യരും ജിന്നുകളുമെല്ലാം തന്നെ, നിങ്ങളിൽ ഏറ്റവും ദുഷിച്ച ഒരുവന്റെ ഹൃദയത്തോടുകൂടിയവരായിരുന്നാലും, അത് എന്റെ രാജാധിപത്യത്തിൽ നിന്ന് യാതൊന്നുംതന്നെ കുറവ് വരുത്തുന്നതല്ല'. (മുസ്ലിം)

۞ وَإِذَا مَسَّ ٱلْإِنسَٰنَ ضُرٌّ دَعَا رَبَّهُۥ مُنِيبًا إِلَيْهِ ثُمَّ إِذَا خَوَّلَهُۥ نِعْمَةً مِّنْهُ نَسِىَ مَا كَانَ يَدْعُوٓا۟ إِلَيْهِ مِن قَبْلُ وَجَعَلَ لِلَّهِ أَندَادًا لِّيُضِلَّ عَن سَبِيلِهِۦ ۚ

**(8) മനുഷ്യനെ വല്ല ഉപദ്രവവും [അനിഷ്ടകാര്യവും] ബാധിച്ചാൽ, അവൻ തന്റെ റബ്ബിങ്കലേക്ക് (ഭക്തിപൂർവ്വം) മടങ്ങികൊണ്ട് അവനോട് പ്രാർത്ഥിക്കും. പിന്നീട് അവൻ തന്റെ പക്കൽനിന്ന് വല്ല അനുഗ്രഹവും അവന് അധീനപ്പെടുത്തിക്കൊടുത്താൽ, അവൻ മുമ്പ് യാതൊരു കാര്യത്തിലേക്ക് (വേണ്ടി) പ്രാർത്ഥന ചെയ്തിരുന്നുവോ അതവൻ മറന്നുകളയുകയായി. അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് (ജനങ്ങളെ) വഴിപിഴപ്പിക്കുവാനായി അല്ലാഹുവിന് അവൻ സമൻമാരെ [പങ്കുകാരെ] ആക്കുകയും ചെയ്യും.**

قُلْ تَمَتَّعْ بِكُفْرِكَ قَلِيلًا ۖ إِنَّكَ مِنْ أَصْحَٰبِ ٱلنَّارِ ﴿٨﴾

**(നബിയേ) പറയുക : നീ നിന്റെ അവിശ്വാസംകൊണ്ട് അല്പമൊന്ന് സുഖമെടുത്തു കൊള്ളുക. (എന്നാൽ) നിശ്ചയമായും നീ നരകത്തിന്റെ ആൾക്കാരിൽപെട്ടവനത്രെ.**

أَمَّنْ هُوَ قَـٰنِتٌ ءَانَآءَ ٱلَّيْلِ سَاجِدًا وَقَآئِمًا يَحْذَرُ ٱلْـَٔاخِرَةَ وَيَرْجُوا۟ رَحْمَةَ رَبِّهِۦ ۗ

﴾9﴿ (അങ്ങിനെയുള്ള മനുഷ്യനാണോ ഉത്തമൻ) അതല്ല, (ഇങ്ങിനെയുള്ള) ഒരുവനോ ? അവൻ സുജൂദ് [സാഷ്ടാംഗനമസ്കാരം] ചെയ്തുകൊണ്ടും, നിന്നു (നമസ്കരിച്ചു) കൊണ്ടും രാത്രി സമയങ്ങളിൽ ഭക്തനായിരിക്കും ; അവൻ പരലോകത്തെക്കുറിച്ച് ജാഗ്രതയായിരിക്കുകയും, തന്റെ റബ്ബിന്റെ കാരുണ്യം അഭിലഷിച്ചു [പ്രതീക്ഷിച്ചു] കൊണ്ടിരിക്കുകയും ചെയ്യുന്നു. (ഈ രണ്ടിൽ ആരാണ് ഉത്തമൻ?!)

قُلْ هَلْ يَسْتَوِى ٱلَّذِينَ يَعْلَمُونَ وَٱلَّذِينَ لَا يَعْلَمُونَ ۗ إِنَّمَا يَتَذَكَّرُ أُو۟لُوا۟ ٱلْأَلْبَـٰبِ ﴿٩﴾

നീ പറയുക: അറിയുന്നവരും, അറിയാത്തവരും സമമാകുമോ?! നിശ്ചയമായും, ബുദ്ധിമാൻമാരേ ആലോചിച്ചു നോക്കുകയുള്ളൂ.

---

﴾8﴿ وَإِذَامَسَّ സ്പർശിച്ചാൽ (ബാധിച്ചാൽ) الإِنْسَانَ മനുഷ്യനെ ضُرٌّ വല്ല ഉപദ്രവവും (അനിഷ്ടകാര്യവും, ദോഷവും) دَعَا അവൻ പ്രാർത്ഥിക്കും, വിളിക്കും رَبَّهُ തന്റെ റബ്ബിനോട്, റബ്ബിനെ مُنِيبًا മനസ്സ് മടങ്ങികൊണ്ട്, ഭക്തനായിക്കൊണ്ട് إِلَيْهِ അവനിലേക്ക് ثُمَّ إِذَا خَوَّلَهُ പിന്നെ അവൻ അവന് അധീനമാക്കിയാൽ (കൊടുത്താൽ) نِعْمَةً വല്ല അനുഗ്രഹവും مِنْهُ തന്റെ പക്കൽ നിന്ന് نَسِيَ അവൻ മറക്കും, വിസ്മരിക്കും مَا യാതൊരു കാര്യം كَانَ يَدْعُو അവൻ പ്രാർത്ഥിക്കു(വിളിക്കു)മായിരുന്നു إِلَيْهِ അതിലേക്ക്, അതിനായി مِنْ قَبْلُ മുമ്പ് وَجَعَلَ അവൻ ആക്കുകയും ചെയ്യും لِلَّهِ അല്ലാഹുവിന് أَنْدَادًا സമൻമാരെ, തുല്യൻമാരെ لِيُضِلَّ അവൻ വഴിപിഴപ്പിക്കുവാൻ عَنْ سَبِيلِهِ അവന്റെ മാർഗത്തിൽനിന്ന് قُلْ നീ പറയുക تَمَتَّعْ നീ സുഖമെടുത്തുകൊള്ളുക, ഉപയോഗമെടുക്കുക بِكُفْرِكَ നിന്റെ അവിശ്വാസം കൊണ്ട് قَلِيلا അല്പം, കുറച്ച് إِنَّكَ നിശ്ചയമായും നീ مِنْ أَصْحَابِ النَّارِ നരകത്തിന്റെ ആൾക്കാരിൽ പെട്ടവനാണ് ﴾9﴿ أَمَّنْ അതല്ല (അഥവാ) യാതൊരുവനോ هُوَ അവൻ قَانِتٌ ഭക്തനാണ്, താഴ്മ അർപ്പിക്കുന്ന (വിനയപ്പെടുന്ന)വനാണ് آنَاءَ اللَّيْلِ രാത്രിസമയങ്ങളിൽ سَاجِدًا സുജൂദ് ചെയ്യുന്നവനായി وَقَائِمًا നില്ക്കുന്നവനായും يَحْذَرُ അവൻ ജാഗ്രതയായിരിക്കും, ഭയപ്പെടും, കാക്കും الآخِرَةَ പരലോകത്തെ وَيَرْجُوا അവൻ അഭിലഷിക്കുക(പ്രതീക്ഷിക്കുക)യും ചെയ്യും رَحْمَةَ رَبِّهِ തന്റെ റബ്ബിന്റെ കാരുണ്യം قُلْ

നീ പറയുക هَلْ يَسْتَوِي സമമാകുമോ الَّذِينَ يَعْلَمُونَ അറിയുന്നവർ وَالَّذِينَ യാതൊരുവരും لَا يَعْلَمُونَ അറിയാത്ത, അവർ അറിയുകയില്ല إِنَّمَا يَتَذَكَّرُ നിശ്ചയമായും ആലോചിക്കുകയു(ള്ളൂ) أُولُو الْأَلْبَابِ ബുദ്ധിമാന്മാർ (മാത്രം)

---

ആപത്തുകൾ വരുമ്പോൾ മാത്രം അല്ലാഹുവിങ്കലേക്ക് ഭക്തിയും പ്രാർത്ഥനയും അർപ്പിക്കുകയും, ആപത്ത് നീങ്ങി സുഖമായിക്കഴിഞ്ഞാൽ അതെല്ലാം മറന്ന് ആരാധനക്കും പ്രാർത്ഥനക്കും വേറെ ദൈവങ്ങളെ സ്വീകരിക്കുകയും ചെയ്യുന്ന നന്ദികെട്ട അവിശ്വാസിയും, നേരെ മറിച്ച് അല്ലാഹുവിന്റെ കാരുണ്യത്തെ ആശിച്ചും പ്രതീക്ഷിച്ചും കൊണ്ടും പരലോകത്ത്വെച്ച് അല്ലാഹുവിന്റെ ശിക്ഷയും കോപവും നേരിടുന്നതിനെക്കുറിച്ചു ജാഗരൂകനായിക്കൊണ്ടും രാത്രി സമയങ്ങളിൽ സുജൂദിലും നിറുത്തത്തിലുമായി ഭയഭക്തിയോടെ അല്ലാഹുവിനെ നമസ്കരിച്ചാരാധിക്കുന്ന സത്യ വിശ്വാസിയും അല്ലാഹുവിന്റെ അടുക്കൽ ഒരിക്കലും സമമാകുകയില്ല എന്ന് സാരം. ആദ്യം പറഞ്ഞവൻ യാഥാർത്ഥ്യം ചിന്തിച്ചറിയാത്ത വിഡ്ഢിയും, രണ്ടാമത്തെവൻ യാഥാർത്ഥ്യം മനസ്സിലാക്കിയവനും, ബുദ്ധിമാനുമത്രെ.

സത്യവിശ്വാസികൾ സദാ 'ഭയപ്പാടും പ്രതീക്ഷയും' (الخوف والرجاء) ഉള്ളവരായിരിക്കണം. അഥവാ അല്ലാഹുവിന്റെ ശിക്ഷയെയും കോപത്തെയും കുറിച്ചുള്ള ഭയവും, അവന്റെ പ്രതിഫലത്തിലും കാരുണ്യത്തിലുമുള്ള പ്രതീക്ഷയും കൈവിടാൻ പാടില്ല. ഈ തത്വം ക്വുർആനും, നബിവചനങ്ങളും പലപ്പോഴും ഉണർത്താറുള്ളതാണ്.

## വിഭാഗം - 2

قُلْ يَـٰعِبَادِ ٱلَّذِينَ ءَامَنُوا۟ ٱتَّقُوا۟ رَبَّكُمْ ۚ لِلَّذِينَ أَحْسَنُوا۟ فِى هَـٰذِهِ ٱلدُّنْيَا حَسَنَةٌ ۗ وَأَرْضُ ٱللَّهِ وَٰسِعَةٌ ۗ إِنَّمَا يُوَفَّى ٱلصَّـٰبِرُونَ أَجْرَهُم بِغَيْرِ حِسَابٍ ﴿١٠﴾

**﴾10﴿ പറയുക : വിശ്വസിച്ചവരായ എന്റെ അടിയാന്മാരേ, നിങ്ങളുടെ റബ്ബിനെ നിങ്ങൾ സൂക്ഷിക്കുവിൻ, ഈ ഇഹലോകത്ത് വെച്ച് നന്മ പ്രവർത്തിക്കുന്നവർക്ക് നന്മയുണ്ട്. അല്ലാഹുവിന്റെ ഭൂമിയാകട്ടെ, വിശാലമായതുമാകുന്നു. നിശ്ചയമായും, സഹനശീലന്മാർക്ക് അവരുടെ പ്രതിഫലം, കണക്കില്ലാതെയത്രെ നിറവേറ്റിക്കൊടുക്കപ്പെടുക.**

---

﴾10﴿ قُلْ നീ പറയുക يَا عِبَادِ എന്റെ അടിയാന്മാരേ الَّذِينَ آمَنُوا വിശ്വസിച്ചവരായ اتَّقُوا رَبَّكُمْ നിങ്ങളുടെ റബ്ബിനെ സൂക്ഷിക്കുവിൻ لِلَّذِينَ أَحْسَنُوا നൻമ പ്രവർത്തിച്ചവർക്കുണ്ട് فِي هَٰذِهِ الدُّنْيَا ഈ ഇഹത്തിൽ വെച്ച് حَسَنَةٌ നന്മ وَأَرْضُ اللَّهِ അല്ലാഹുവിന്റെ ഭൂമിയാകട്ടെ وَاسِعَةٌ വിശാലമായതാണ് إِنَّمَا يُوَفَّى നിശ്ചയമായും നിറവേറ്റിക്കൊടുക്കപ്പെടും الصَّابِرُونَ ക്ഷമാശീലർക്ക് أَجْرَهُمْ അവരുടെ പ്രതിഫലം بِغَيْرِ حِسَابٍ കണക്കില്ലാതെ (വിചാരണകൂടാതെ)തന്നെ.

സത്യവിശ്വാസികൾ, അവിശ്വാസികളെപ്പോലെ ആപത്ത് വരുമ്പോൾ മാത്രം അല്ലാഹുവിനെ ഓർമിക്കുന്നവരാകാതെ, സദായ്പ്പോഴും അല്ലാഹുവിനെ സൂക്ഷിച്ചു ഭയഭക്തിയോടിരിക്കണമെന്ന് ഉപദേശിക്കുന്നു. ഈ ലോകത്തുവെച്ചാണ് നന്മ ചെയ്തു പുണ്യം സമ്പാദിക്കേണ്ടത്. നന്മ ചെയ്യുന്നവർക്ക് ഇഹത്തിലും പരത്തിലും നന്മ ലഭിക്കുകയും ചെയ്യും. അല്ലാഹുവിന്റെ വിധിവിലക്കുകൾ അനുസരിക്കുവാനും, അവനെ ആരാധിക്കുവാനും ഒരു സ്ഥലത്ത്വെച്ച് സാധിക്കാതെ വരുന്നപക്ഷം, മറ്റെവിടെയെങ്കിലും പോയിട്ടെങ്കിലും അത് സാധ്യമാക്കേണ്ടതാണ്. അതിനു വേണ്ടി കുറെ സഹനവും ക്ഷമയും കൈക്കൊള്ളേണ്ടിവന്നേക്കാം. എന്നാലും, അത് നിർവ്വഹിക്കുകതന്നെവേണം. അല്ലാഹുവിന്റെ ഭൂമി കുടുസ്സല്ല, അതിലെ നിവാസികളുടെ ആവശ്യങ്ങൾക്ക് അത് ധാരാളം മതിയാകത്തക്കവണ്ണം വിശാലമാണ്. ക്ഷമാശീലരായ ആളുകൾക്ക് അല്ലാഹുവിൽ നിന്ന് ലഭിക്കുവാനിരിക്കുന്ന പ്രതിഫലമാകട്ടെ, കണക്കറ്റതുമാണ്. ഒരു കവി പറഞ്ഞ വാക്യം ശ്രദ്ധേയമാകുന്നു:

اَرَى الصَّبْرَ مَحْمُودًا وَّعَنْهُ مَذَاهِبٌ فَكَيفَ اِذَا مَالَمْ يَكُنْ عَنْهُ مَذْهَبٌ

هُنَاكَ يَحِقُّ الصَّبْرُ وَالصَّبْرُ وَاجِبٌ وَمَا كَانَ مِنْهُ لِلضَّرُورَةِ اَوجَبٌ

(സാരം : ക്ഷമയെ ഉപേക്ഷിക്കുവാൻ പല പോംവഴികളും ഉണ്ടായിരിക്കുമ്പോൾ തന്നെ ക്ഷമ സ്വീകരിക്കുന്നത് പ്രശംസനീയമായ ഒരു കാര്യമായി ഞാൻ കാണുന്നു. എന്നിരിക്കെ, മറ്റൊരു പോംവഴി ഇല്ലാത്തപ്പോഴത്തെ സ്ഥിതി എന്തായിരിക്കും ? അവിടെ ക്ഷമ വേണ്ടപ്പെട്ടതും അത് നിർബന്ധവുമാണ്. നിർബ്ബന്ധിതാവസ്ഥയിലാണെങ്കിലോ, കൂടുതൽ നിർബ്ബന്ധവുമായിരിക്കുമല്ലോ).

وَأَرْضُ اللَّهِ وَاسِعَةٌ (അല്ലാഹുവിന്റെ ഭൂമി വിശാലമായതാണ്) എന്ന വാക്യം പ്രത്യേകം ശ്രദ്ധാർഹമാകുന്നു. സൂ: അൻകബൂത്ത് 56-ൽ ഈ വിഷയകമായി അല്ലാഹു പറഞ്ഞിട്ടുള്ള വാക്യം يَا عِبَادِيَ الَّذِينَ آمَنُوا إِنَّ أَرْضِي وَاسِعَةٌ (ഹേ, വിശ്വസിച്ചവരേ, നിശ്ചയമായും എന്റെ ഭൂമി വിശാലമായതാണ്.) എന്നാകുന്നു. അടുത്ത ഭാവിയിൽ ജനപ്പെരുപ്പം നിമിത്തം മനുഷ്യന് വസിക്കുവാൻ ഭൂമിയിൽ സ്ഥലമില്ലാതാകുകയും, ഭക്ഷണം പോരാതെ വരികയും ചെയ്യുമെന്ന് കണക്കു കൂട്ടി ഭയപ്പെട്ടുകൊണ്ടിരിക്കുന്നവരുടെ കൂട്ടത്തിൽ സത്യവിശ്വാസികൾ പങ്കുചേരേണ്ടതില്ലെന്നും, മനുഷ്യനാവശ്യമായത്ര സ്ഥലവും ആഹാരമാർഗവും അല്ലാഹു ഒരുക്കിവെച്ചിട്ടുണ്ടെന്നും, അത് മനുഷ്യൻ ശരിയായ രൂപത്തിൽ കൈകാര്യം ചെയ്യുകയേ വേണ്ടതുള്ളൂവെന്നും ഇതുപോലെയുള്ള വചനങ്ങളിൽ നിന്ന് അവർക്ക് മനസ്സിലാക്കാം. അല്ലാഹുവിന്റെ ഭൂമി എന്നും, എന്റെ ഭൂമി എന്നുമുള്ള പ്രയോഗങ്ങളും, സത്യവിശ്വാസികളേ, എന്നു വിളിച്ചുകൊണ്ടുള്ള സംബോധനയും സത്യവിശ്വാസികളെ ഇരുത്തിച്ചിന്തിപ്പിക്കേണ്ടതാണ്. ഇതിനെപ്പറ്റി സൂ: അൻകബൂത്തിൽ നാം വയിച്ചത് ഓർക്കുക.

قُلْ إِنِّيٓ أُمِرْتُ أَنْ أَعْبُدَ ٱللَّهَ مُخْلِصًا لَّهُ ٱلدِّينَ ﴿١١﴾

**《11》 പറയുക: മതം (അഥവാ കീഴ്വണക്കം) അല്ലാഹുവിന് നിഷ്കളങ്കമാക്കിക്കൊണ്ട് ഞാൻ അവനെ ആരാധിക്കുവാൻ നിശ്ചയമായും എന്നോട് കല്പിക്കപ്പെട്ടിരിക്കുന്നു.**

وَأُمِرْتُ لِأَنْ أَكُونَ أَوَّلَ ٱلْمُسْلِمِينَ ﴿١٢﴾

**﴿12﴾ ഞാൻ മുസ്‌ലിം കളിൽ ഒന്നാമത്തെ വനായിരിക്കുന്നതിനും എന്നോട് കൽപിക്കപ്പെട്ടിരിക്കുന്നു.**

﴿11﴾ قُلْ നീ പറയുക إِنِّي أُمِرْتُ നിശ്ചയമായും ഞാൻ കൽപ്പിക്കപ്പെട്ടിരിക്കുന്നു أَنْ أَعْبُدَ ഞാൻ ആരാധിക്കുവാൻ اللَّهَ അല്ലാഹുവിനെ مُخْلِصًا لَّهُ അവന് നിഷ്കളങ്ക(ശുദ്ധ)മാക്കിക്കൊണ്ട് الدِّينَ മതം, കീഴ്‌വണക്കം, ആരാധന, നടപടി ﴿12﴾ وَأُمِرْتُ എന്നോട് കല്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു لِأَنْ أَكُونَ ഞാൻ ആയിരിക്കുവാൻ أَوَّلَ الْمُسْلِمِينَ മുസ്‌ലിംകളിൽ (കീഴൊതുക്കമുള്ളവരിൽ) ഒന്നാമൻ.

അല്ലാഹുവിലും, പരലോകം മുതലായ കാര്യങ്ങളിലും വിശ്വസിച്ചുകൊണ്ട് അല്ലാഹുവിന് കീഴ്പെടുന്നവൻ എന്നത്രെ മുസ്‌ലിം എന്ന വാക്കിന്റെ അർത്ഥം. ഇങ്ങിനെയുള്ളവർ ഏത് ദേശത്തിലോ കാലത്തോ ഉള്ളവരായാലും അവർ ഈ പേരിന് അർഹരാണ്. ഈ സമുദായത്തിലെ ഒന്നാമത്തെ മുസ്‌ലിം നബിതിരുമേനിതന്നെ.

قُلْ إِنِّيٓ أَخَافُ إِنْ عَصَيْتُ رَبِّى عَذَابَ يَوْمٍ عَظِيمٍ ﴿١٣﴾

**﴿13﴾ പറയുക: ഞാൻ എന്റെ റബ്ബിനോട് അനുസരണക്കേട് കാണിക്കുന്ന പക്ഷം, ഒരു വമ്പിച്ച ദിവസത്തിലെ ശിക്ഷയെ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു.**

قُلِ ٱللَّهَ أَعْبُدُ مُخْلِصًا لَّهُۥ دِينِى ﴿١٤﴾

**﴿14﴾ പറയുക: എന്റെ മതം (അഥവാ കീഴ്‌വണക്കം) അല്ലാഹുവിന് നിഷ്കളങ്കമാക്കിക്കൊണ്ട് അവനെത്തന്നെ ഞാൻ ആരാധിക്കുന്നു.**

﴿13﴾ قُلْ നീ പറയുക إِنِّي أَخَافُ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു إِنْ عَصَيْتُ ഞാൻ അനുസരണക്കേട്(എതിരു)ചെയ്താൽ رَبِّي എന്റെ റബ്ബിനോട് عَذَابَ يَوْمٍ ഒരു ദിവസത്തിലെ ശിക്ഷ عَظِيمٍ വമ്പിച്ച ﴿14﴾ قُلِ നീ പറയുക اللَّهَ أَعْبُدُ അല്ലാഹുവിനെത്തന്നെ ഞാൻ ആരാധിക്കുന്നു مُخْلِصًا لَّهُ അവന് നിഷ്കളങ്കമാക്കിക്കൊണ്ട് دِينِي എന്റെ മതം, കീഴ്‌വണക്കം

فَٱعْبُدُوا۟ مَا شِئْتُم مِّن دُونِهِۦ ۗ قُلْ إِنَّ ٱلْخَٰسِرِينَ ٱلَّذِينَ خَسِرُوٓا۟ أَنفُسَهُمْ وَأَهْلِيهِمْ يَوْمَ ٱلْقِيَٰمَةِ

**﴿15﴾ എന്നാൽ, നിങ്ങൾ അവനുപുറമെ നിങ്ങൾ ഉദ്ദേശിച്ചതിനെ ആരാധിച്ചുകൊള്ളുക! പറയുക: (പക്ഷേ) തങ്ങൾക്ക് തന്നെയും, തങ്ങളുടെ ആൾക്കാർക്കും കിയാമത്ത് നാളിൽ നഷ്ടംവരുത്തിയവരത്രെ നിശ്ചയ**

أَلَا ذَٰلِكَ هُوَ ٱلْخُسْرَانُ ٱلْمُبِينُ ﴿١٥﴾

**മായും നഷ്ടക്കാർ! അല്ലാ(അറിഞ്ഞേക്കുക): അതു തന്നെയാണ് പ്രത്യക്ഷമായ നഷ്ടം!**

لَهُم مِّن فَوْقِهِمْ ظُلَلٌ مِّنَ ٱلنَّارِ وَمِن تَحْتِهِمْ ظُلَلٌ ۚ ذَٰلِكَ يُخَوِّفُ ٱللَّهُ بِهِۦ عِبَادَهُۥ ۚ يَٰعِبَادِ فَٱتَّقُونِ ﴿١٦﴾

**《16》 അവർക്ക് (നരകത്തിൽ) അവരുടെ മുകൾഭാഗത്ത് നിന്ന് അഗ്നി കൊണ്ടുള്ള തണലുകൾ ഉണ്ടായിരിക്കും;അവരുടെ താഴ്ഭാഗത്തു നിന്നും തണലുകളുണ്ടായിരിക്കും. അത് - അതിനെപ്പറ്റി - അല്ലാഹു അവന്റെ അടിയാന്മാരെ ഭയപ്പെടുത്തുകയാണ് എന്റെ അടിയാൻമാരേ, ആകയാൽ നിങ്ങൾ എന്നെ സൂക്ഷിക്കുവിൻ!**

---

《15》 فَاعۡبُدُوا എന്നാൽ നിങ്ങളാരാധിച്ചുകൊള്ളുക مَاشِئۡتُمۡ നിങ്ങളുദ്ദേശിച്ചതിനെ مِنۡ دُونِهِ അവന് പുറമെ قُلۡ പറയുക إِنَّ الۡخَاسِرِينَ നിശ്ചയമായും നഷ്ടക്കാർ الَّذِينَ خَسِرُوا നഷ്ടം വരുത്തിയവരത്രെ أَنفُسَهُمۡ തങ്ങളെത്തന്നെ, തങ്ങളുടെ ദേഹങ്ങൾക്ക്, ആത്മാക്കൾക്ക് وَأَهۡلِيهِمۡ തങ്ങളുടെ സ്വന്തക്കാർക്കും(ആൾക്കാർക്കും) يَوۡمَ الۡقِيَامَةِ ഖിയാമത്ത് നാളിൽ أَلَا അല്ലാ (അറിഞ്ഞേക്കുക) ذَٰلِكَ هُوَ അത്തന്നെയാണ് الۡخُسۡرَانُ നഷ്ടം الۡمُبِينُ പ്രത്യക്ഷമായ 《16》 لَهُمۡ അവർക്കുണ്ടായിരിക്കും مِنۡ فَوۡقِهِمۡ അവരുടെ മുകളിൽനിന്ന് ظُلَلٌ തണലു(നിഴലു)കൾ مِنَ النَّارِ അഗ്നികൊണ്ട് وَمِنۡ تَحۡتِهِمۡ അവരുടെ താഴ്ഭാഗത്തുനിന്നും ظُلَلٌ തണലുണ്ടായിരിക്കും ذَٰلِكَ അത് يُخَوِّفُ اللَّهُ അല്ലാഹു ഭയപ്പെടുത്തുന്നു بِهِ അതിനെപ്പറ്റി, അതുകൊണ്ട് عِبَادَهُ തന്റെ അടിയാന്മാരെ يَاعِبَادِ എന്റെ അടിയാന്മാരേ فَاتَّقُونِ അതിനാൽ എന്നെ നിങ്ങൾ സൂക്ഷിക്കുവിൻ.

---

അല്ലാഹു അല്ലാത്തവരെ ആരാധിക്കുകയും അല്ലാഹുവിനോട് അനുസരണക്കേട് കാണിക്കുകയും ചെയ്യുന്നവർക്കുള്ള കനത്ത താക്കീതുകളാണിവ എന്നു പറയേണ്ടതില്ല. മുകളിലൂടെയും, അടിയിലൂടെയും അഗ്നിയുടെ നിഴലുണ്ടായിരിക്കുമെന്ന് പറഞ്ഞതിന്റെ താല്പര്യം, എല്ലാ ഭാഗത്ത്നിന്നും അഗ്നി അവരെ പൊതിഞ്ഞുകൊണ്ടിരിക്കുമെന്നാണ് ٤١ :الاعراف– لَهُم مِّن جَهَنَّمَ مِهَادٌ وَمِن فَوۡقِهِمۡ غَوَاشٍ (അവർക്ക് ജഹന്നമിൽനിന്ന് - കിടക്കുവാനുള്ള - തൊട്ടിലുണ്ടായിരിക്കും ; അവരുടെ മേൽഭാഗത്തുനിന്ന് മൂടികളും ഉണ്ടായിരിക്കും) ٥٥ : العنكبوت– يَوۡمَ يَغۡشَاهُمُ الۡعَذَابُ مِن فَوۡقِهِمۡ وَمِن تَحۡتِ أَرۡجُلِهِمۡ (അവരുടെ മേൽഭാഗത്തുനിന്നും അവരുടെ താഴ്ഭാഗത്തുനിന്നും ശിക്ഷ അവരെ മൂടുന്ന ദിവസം) അവസാനത്തെ വാചകത്തിൽ, അല്ലാഹു എത്രമാത്രം ദയവോടും കനിവോടും കൂടിയാണ് ജനങ്ങളെ ഉപദേശിക്കുന്നതെന്ന് നോക്കുക !

وَٱلَّذِينَ ٱجْتَنَبُوا۟ ٱلطَّٰغُوتَ أَن

**《17》 യാതൊരു കൂട്ടർ ത്വാഗൂത്തിനെ [ധിക്കാരിയായ പിശാചിനെ]**

يَعۡبُدُوهَا وَأَنَابُوٓاْ إِلَى ٱللَّهِ لَهُمُ ٱلۡبُشۡرَىٰۚ فَبَشِّرۡ عِبَادِ ﴿١٧﴾

**- അതായത് അതിനെ ആരാധിക്കുന്നതിനെ വർജ്ജിക്കുകയും, അല്ലാഹുവിലേക്ക് (ഭക്തിപൂർവ്വം)മടങ്ങുകയും ചെയ്യുന്നുവോ അവർക്ക് സന്തോഷവാർത്തയുണ്ട്. ആകയാൽ, (നബിയേ) എന്റെ അടിയാൻമാർക്ക് സന്തോഷവാർത്ത അറിയിക്കുക.**

ٱلَّذِينَ يَسۡتَمِعُونَ ٱلۡقَوۡلَ فَيَتَّبِعُونَ أَحۡسَنَهُۥٓۚ أُوْلَٰٓئِكَ ٱلَّذِينَ هَدَىٰهُمُ ٱللَّهُۖ وَأُوْلَٰٓئِكَ هُمۡ أُوْلُواْ ٱلۡأَلۡبَٰبِ ﴿١٨﴾

**﴾18﴿ അതായത്, (പറയുന്ന) വാക്ക് ശ്രദ്ധിച്ചു കേൾക്കുകയും, എന്നിട്ട് അതിൽ നല്ലതിനെ പിൻപറ്റുകയും ചെയ്യുന്നവർക്ക്; അല്ലാഹു മാർഗദർശനം നൽകിയിട്ടുള്ളവരത്രെ അക്കൂട്ടർ; അവർ തന്നെയാണ് ബുദ്ധിമാൻമാരും.**

---

﴾17﴿ وَالَّذِينَ യാതൊരു കൂട്ടർ اجْتَنَبُوا അവർ വർജ്ജിച്ചു, അകന്നുനിന്നു الطَّاغُوتَ ത്വാഗൂത്തിനെ(പിശാചിനെ, ധിക്കാരിയെ) أَنْ يَعْبُدُوهَا അതായത് അതിന് ആരാധിക്കുന്നതിനെ وَأَنَابُوا അവർ മടക്കം കാണിക്കുക (വിനയപ്പെടുക)യും ചെയ്തു إِلَى اللَّهِ അല്ലാഹുവിങ്കലേക്ക് لَهُمُ അവർക്കുണ്ട് الْبُشْرَى സന്തോഷം, സന്തോഷവാർത്ത فَبَشِّرْ ആകയാൽ സന്തോഷമറിയിക്കുക عِبَادِي എന്റെ അടിയാന്മാരെ ﴾18﴿ الَّذِينَ يَسْتَمِعُونَ അതായത് ശ്രദ്ധിച്ചു കേൾക്കുന്ന (ചെവികൊടുക്കുന്ന)വരെ الْقَوْلَ വാക്കിനെ, പറയുന്നതിനെ فَيَتَّبِعُونَ എന്നിട്ട് അവർ പിൻപറ്റുന്നു أَحْسَنَهُ അതിൽ നല്ലതിനെ أُولَئِكَ അക്കൂട്ടർ الَّذِينَ യാതൊരുവരത്രെ هَدَاهُمُ اللَّهُ അല്ലാഹു അവർക്ക് മാർഗദർശനം നൽകിയിരിക്കുന്നു وَأُولَئِكَ هُمْ അക്കൂട്ടർ തന്നെ أُولُو الْأَلْبَابِ ബുദ്ധിമാന്മാർ

---

അതിരുകവിച്ചിൽ, ധിക്കാരം എന്നീ അർത്ഥങ്ങളുള്ള طُغْيَان (ത്വുഗ്‌യാൻ) എന്ന മൂലത്തിൽനിന്നുള്ളതാണ് 'ത്വാഗൂത്ത്' (طَاغُوت) അച്ചടക്കമില്ലാതെ തോന്നിയവാസത്തിലും, ദുർന്നടപ്പിലും അതിരു കവിഞ്ഞവർക്കെല്ലാം ഈ വാക്ക് ഉപയോഗിക്കാം. ഇവിടെ അതുകൊണ്ടുദ്ദേശ്യം വിഗ്രഹങ്ങളാണെന്നത്രെ ചിലരുടെ അഭിപ്രായം. മനുഷ്യനെ വഴി തെറ്റിക്കുവാൻ അവ കാരണമാണല്ലോ. ജിന്നുകളിലോ മനുഷ്യരിലോ ഉള്ള എല്ലാ മുഴുത്ത ധിക്കാരികളും, അല്ലാഹു അല്ലാത്ത എല്ലാ ആരാധ്യവസ്തുക്കളും ഉൾപ്പെടുമെന്നാണ് വേറെ ചിലരുടെ അഭിപ്രായം. ഇമാം റാഗിബ് (റ) നൽകുന്ന അർത്ഥവും ഏതാണ്ട് ഇതേ പ്രകാരം തന്നെ. എങ്കിലും, അധിക ക്വുർആൻ വ്യാഖ്യാതാക്കളും അതുകൊണ്ടുദ്ദേശ്യം പിശാചാണെന്നാണ് പറഞ്ഞുകാണുന്നത്. വാക്കർത്ഥം നോക്കുമ്പോൾ, പൊതുവിൽ ഉപയോഗിക്കപ്പെടാമെങ്കിലും പിശാചിനുമാത്രമെ അത് പറയപ്പെടാറുള്ളൂവെന്നും ചില മഹാൻമാർ പ്രസ്താവിച്ചിട്ടുണ്ട്. അല്ലാഹു അല്ലാത്തവരെ ആരാധിക്കലും, മറ്റെല്ലാ ദുർന്നടപ്പുകളും പിശാചിന്റെ ദുർബോധനം നിമിത്തമാണല്ലോ ഉണ്ടാകുന്നത്. അതുകൊണ്ട് അവയെല്ലാം വാസ്തവത്തിൽ പിശാചിനെ ആരാധിക്കലാണെന്ന് സാരം.

അല്ലാഹുവിന്റെ അനുമോദനത്തിന് പാത്രവാന്മാരായിത്തീരുന്ന നല്ല അടിയാന്മാരുടെ ഒരു ഉത്തമലക്ഷണം അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത് ശ്രദ്ധിക്കുക: 'പറയുന്ന വാക്ക് ശ്രദ്ധിച്ചു കേൾക്കുകയും, അതിൽ നല്ലതിനെ പിൻപറ്റുകയും ചെയ്യുക'. ഹാ! എത്ര മഹത്തായ ഒരു സ്വഭാവമാണിത്?! ഇവർക്ക് അല്ലാഹു നൽകുന്ന സന്തോഷവാർത്ത നോക്കുക: 'അവരാണ് അല്ലാഹു മാർഗദർശനം നൽകിയവർ, അവരാണ് ബുദ്ധിമാൻമാരും'! ഇതിലധികം ഉന്നതമായ ഉത്തമപദവിയും, ഭാഗ്യവും മറ്റെന്തുണ്ട്?! പക്ഷേ, ഇപ്പറഞ്ഞ ഗുണം സാക്ഷാത്ക്കരിക്കുകയും, പ്രയോഗത്തിൽ വരുത്തുകയും ചെയ്യുന്നവർ വളരെ വിരളമാണെന്ന് പറയേണ്ടിയിരിക്കുന്നു. അറിവുള്ളവരെന്ന് ഗണിക്കപ്പെടുന്നവരിൽപ്പോലും ഇങ്ങിനെയുള്ളവർ തുലോം കുറവാണെന്നതാണ് പരമാർത്ഥം-ഇക്കാലത്ത് വിശേഷിച്ചും. അല്ലാഹുവിന്റെയും റസൂലിന്റെയും വ്യക്തമായ പ്രസ്താവനകൾ പോലും സ്വന്തം യുക്തിതാൽപര്യങ്ങളുടെ ഉരക്കല്ലിൽ പരിശോധിക്കുവാനും, വിമർശന വിധേയമാക്കുവാനും മുതിരുന്ന കാലമാണല്ലോ ഇത്.

ഒരാൾ – അയാൾ എത്ര മഹാനായാലും ശരി–ഒരു കാര്യം പറയുവാൻ തുടങ്ങുമ്പോഴേക്കും അതിനെ എതിർക്കുക, ഇടക്ക് കടന്നു തർക്കിക്കുക, വിഷയം തീരുംമുമ്പും, പറഞ്ഞത് മനസ്സിരുത്താതെയും അതിനെ നിഷേധിക്കുക, വക്താവിന്റെ നേർക്ക് ഏതെങ്കിലും നിലക്കുള്ള അനാദരവുനിമിത്തം അയാൾ പറഞ്ഞതെന്തും നിരസിക്കുക എന്നിത്യാദി ദോഷങ്ങളിൽ നിന്ന് സംശുദ്ധമായവർ മഹാഭാഗ്യവാന്മാർതന്നെ. പറയുന്നതെല്ലാം സ്വീകരിക്കണമെന്നല്ല അല്ലാഹു ഇവിടെ ചൂണ്ടിക്കാട്ടിയത്. എല്ലാം ശ്രദ്ധപൂർവ്വം കേൾക്കുക, എന്നിട്ട് അതിൽ നല്ലതിനെ സ്വീകരിച്ചു പിൻപറ്റുക. അത്രമാത്രം. ഹാ! എത്ര മഹത്തായ ഉപദേശം! എത്ര ആദരണീയമായ സ്വഭാവം!

أَفَمَنْ حَقَّ عَلَيْهِ كَلِمَةُ ٱلْعَذَابِ

**《19》 അപ്പോൾ, ശിക്ഷയുടെ വാക്ക് (സ്ഥിരപ്പെട്ട്) യഥാർത്ഥമായി ത്തീർന്നിട്ടുള്ളവനോ?! [നിനക്കവനെ നേർമാർഗത്തിലാക്കാമോ?! ഇല്ല.]**

أَفَأَنتَ تُنقِذُ مَن فِى ٱلنَّارِ ﴿١٩﴾

**എന്നിരിക്കെ, നരകത്തിലുള്ളവനെ നീ രക്ഷപ്പെടുത്തുമോ ?! [അതുമില്ല]**

---

《19》 أَفَمَنْ അപ്പോൾ ഒരുവനോ حَقَّ عَلَيْهِ അവന്റെ മേൽ യഥാർത്ഥമായി, സ്ഥിരപ്പെട്ടിരിക്കുന്നു كَلِمَةُ الْعَذَابِ ശിക്ഷയുടെ വാക്ക് أَفَأَنْتَ അപ്പോൾ നീയോ تُنْقِذُ രക്ഷപ്പെടുത്തുന്നു مَنْ ഒരുവനെ فِي النَّارِ നരകത്തിലുള്ള

---

ഉപദേശങ്ങളൊന്നും കേട്ടനുസരിക്കാതെ, ശിക്ഷക്കുള്ള അർഹത സ്ഥിരപ്പെട്ടുകഴിഞ്ഞവനെക്കുറിച്ച് എന്ത് പറയുവാനാണ്?! അവന്റെ കാര്യം (നബിയേ) താൻ ഏറ്റെടുത്തു അവനെ നല്ല വഴിക്ക് ആക്കിത്തീർക്കുവാൻ കഴിയുമോ ?! കഴിയുമായിരുന്നുവെങ്കിൽ അങ്ങിനെയുള്ളവരെ നരകത്തിൽ നിന്ന് തനിക്കു രക്ഷപ്പെടുത്താമായിരുന്നു. പക്ഷേ, അതുണ്ടാകുമോ?! ഒരിക്കലുമില്ല; എന്നു സാരം.

لَٰكِنِ ٱلَّذِينَ ٱتَّقَوْا۟ رَبَّهُمْ لَهُمْ غُرَفٌ مِّن فَوْقِهَا غُرَفٌ مَّبْنِيَّةٌ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ ۖ وَعْدَ ٱللَّهِ ۖ لَا يُخْلِفُ ٱللَّهُ ٱلْمِيعَادَ ﴿٢٠﴾

**《20》 പക്ഷേ, തങ്ങളുടെ രക്ഷിതാവിനെ സൂക്ഷിച്ചിട്ടുള്ളവരാകട്ടെ (തട്ടുതട്ടായി) മേൽക്കുമേലെ നിർമിക്കപ്പെട്ടിട്ടുള്ള ചില മണിമാടങ്ങൾ അവർക്കുണ്ടായിരിക്കും; അവയുടെ അടിഭാഗത്തുകൂടി നദികൾ ഒഴുകിക്കൊണ്ടിരിക്കുന്നതാണ്; അല്ലാഹുവിന്റെ വാഗ്ദാനം! നിശ്ചയമായും, അല്ലാഹു വാഗ്ദാന നിശ്ചയം ലംഘിക്കുകയില്ല.**

《20》 لَٰكِنِ പക്ഷേ الَّذِينَ اتَّقَوْا സൂക്ഷിച്ചവർ رَبَّهُمْ തങ്ങളുടെ റബ്ബിനെ لَهُمْ അവർക്കുണ്ട് غُرَفٌ മണിമാളികകൾ, ഉന്നതഅറകൾ مِنْ فَوْقِهَا അവയുടെ മീതെഉണ്ടായിരിക്കും غُرَفٌ മണിമാടങ്ങൾ مَبْنِيَّةٌ നിർമിക്ക(സ്ഥാപിക്ക, കെട്ടിയുണ്ടാക്ക)പ്പെട്ട تَجْرِي നടക്കും, ഒഴുകും مِنْ تَحْتِهَا അതിന്റെ അടിയിൽകൂടി الأَنْهَارُ നദികൾ, അരുവികൾ وَعْدَ اللَّهِ അല്ലാഹുവിന്റെ വാഗ്ദാനം لا يُخْلِفُ اللَّهُ അല്ലാഹു ലംഘിക്കുകയില്ല, വ്യത്യാസം ചെയ്കയില്ല الْمِيعَادَ വാഗ്ദാനം, നിശ്ചയം.

ഇമാം അഹ്മദും (റ) മറ്റും ഉദ്ധരിച്ചിട്ടുള്ള ഒരു നബി വചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു: 'സ്വർഗത്തിൽ ചില മണിമാടങ്ങളുണ്ട്. അവയുടെ പുറഭാഗം ഉള്ളിൽ നിന്നു കാണപ്പെടും; ഉൾഭാഗം പുറമെ നിന്നും കാണപ്പെടും. അല്ലാഹു അവയെ ഒരുക്കിവെച്ചിരിക്കുന്നത്, ഭക്ഷണം ദാനം ചെയ്കയും, സൗമ്യമായി സംസാരിക്കുകയും, തുടരെ നോമ്പ് പിടിക്കുകയും, ജനങ്ങൾ ഉറങ്ങുന്ന അവസരത്തിൽ (രാത്രി) നമസ്കാരം നടത്തുകയും ചെയ്യുന്നവർക്കുവേണ്ടിയാകുന്നു'.

أَلَمْ تَرَ أَنَّ ٱللَّهَ أَنزَلَ مِنَ ٱلسَّمَآءِ مَآءً فَسَلَكَهُۥ يَنَٰبِيعَ فِى ٱلْأَرْضِ ثُمَّ يُخْرِجُ بِهِۦ زَرْعًا مُّخْتَلِفًا أَلْوَٰنُهُۥ ثُمَّ يَهِيجُ فَتَرَىٰهُ مُصْفَرًّا ثُمَّ يَجْعَلُهُۥ حُطَٰمًا ۚ إِنَّ فِى ذَٰلِكَ لَذِكْرَىٰ لِأُو۟لِى ٱلْأَلْبَٰبِ ﴿٢١﴾

**《21》 നീ കണ്ടില്ലേ, അല്ലാഹു ആകാശത്ത്നിന്ന് (മഴ) വെള്ളം ഇറക്കിയിരിക്കുന്നത്?! എന്നിട്ട് അതവൻ ഭൂമിയിലെ ഉറവിടങ്ങളിൽ പ്രവേശിപ്പിച്ചു; പിന്നെ, അതുമൂലം വർണങ്ങൾ വ്യത്യസ്തമായ (വിവിധതരത്തിലുള്ള) കൃഷിയെ അവൻ ഉൽപാദിപ്പിക്കുന്നു. പിന്നീട് അത് നീരുവറ്റി (ഉണങ്ങി)പ്പോകുന്നു; അപ്പോഴത് മഞ്ഞവർണം പൂണ്ടതായി നിനക്ക് കാണാം; പിന്നീട് അതിനെ അവൻ തുരുമ്പലാക്കുന്നു [ഉണക്കച്ചുള്ളികളാക്കുന്നു.] നിശ്ചയമായും, ബുദ്ധിമാൻമാർക്ക് അതിൽ സ്മരണ [ചിന്തിക്കുവാനുള്ള വക]യുണ്ട്.**

﴾21﴿ أَلَمْ تَرَ നീ കണ്ടില്ലേ أَنَّ اللَّهَ أَنزَلَ അല്ലാഹു ഇറക്കിയിരിക്കുന്നത് مِنَ السَّمَاءِ ആകാശത്തുനിന്ന് مَاءً വെള്ളം فَسَلَكَهُ എന്നിട്ടതിനെ പ്രവേശിപ്പിച്ചു يَنَابِيعَ ഉറവിടങ്ങളിൽ فِي الْأَرْضِ ഭൂമിയിൽ ثُمَّ يُخْرِجُ പിന്നെ അവൻ പുറപ്പെടുവിക്കുന്നു, ഉൽപാദിപ്പിക്കുന്നു بِهِ അത്മൂലം, അതുകൊണ്ട് زَرْعًا വിള, കൃഷി مُخْتَلِفًا വ്യത്യസ്തമായ أَلْوَانُهُ അതിന്റെ വർണങ്ങൾ ثُمَّ يَهِيجُ പിന്നെ അത് നീരുവറ്റുന്നു, ഉണങ്ങുന്നു فَتَرَاهُ അപ്പോൾ നിനക്കത് കാണാം مُصْفَرًّا മഞ്ഞവർണം പൂണ്ടതായി ثُمَّ يَجْعَلُهُ പിന്നെ അവനതിനെ ആക്കുന്നു حُطَامًا തുരുമ്പ്, വൈക്കോൽ, നുറുങ്ങ് إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَذِكْرَىٰ സ്മരണ, ഉപദേശം, ചിന്താവിഷയം لِأُولِي الْأَلْبَابِ ബുദ്ധിമാന്മാർക്ക്

---

നിത്യവും കണ്ടനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന ഇത്തരം ദൃഷ്ടാന്തങ്ങളെപ്പറ്റി ബുദ്ധിപൂർവ്വം ചിന്തിക്കുന്ന പക്ഷം, അല്ലാഹുവിന്റെ സൃഷ്ടിമാഹാത്മ്യം, അവന്റെ അപാരമായ കഴിവ് എന്നിവക്ക് പുറമെ, മനുഷ്യന്റെ മരണാനന്തര ജീവിതം മുതലായ കാര്യങ്ങളെക്കുറിച്ച് പല പാഠങ്ങളും ലഭിക്കുന്നതാണ് എന്ന് സാരം.

## വിഭാഗം - 3

أَفَمَن شَرَحَ ٱللَّهُ صَدْرَهُۥ لِلْإِسْلَٰمِ فَهُوَ عَلَىٰ نُورٍ مِّن رَّبِّهِۦ ۚ

**﴾22﴿ എന്നാൽ, അല്ലാഹു ഒരുവന്റെ നെഞ്ചിന് [ഹൃദയത്തിന്ന്] ഇസ്‌ലാമിലേക്ക് വികാസം നൽകി. അങ്ങനെ അവൻ തന്റെ രക്ഷിതാവിങ്കൽ നിന്നുള്ള പ്രകാശത്തിലാകുന്നു. ഇങ്ങിനെയുള്ളവനോ?! [ഇവനും ഹൃദയം കടുത്തവനും സമമായിരിക്കുമോ?! ഇല്ല.]**

فَوَيْلٌ لِّلْقَٰسِيَةِ قُلُوبُهُم مِّن ذِكْرِ ٱللَّهِ ۚ أُو۟لَٰٓئِكَ فِى ضَلَٰلٍ مُّبِينٍ ﴿٢٢﴾

**അപ്പോൾ, അല്ലാഹുവിന്റെ സ്മരണയെ (അഥവാ കീർത്തനത്തെ) സംബന്ധിച്ച് ഹൃദയം കടുത്തുപോയിട്ടുള്ളവർക്ക് നാശം! അക്കൂട്ടർ, സ്പഷ്ടമായ ദുർമാർഗത്തിലാകുന്നു.**

---

﴾22﴿ أَفَمَنْ എന്നാൽ യാതൊരുവനോ شَرَحَ اللَّهُ അല്ലാഹു വികാസം നൽകി صَدْرَهُ അവന്റെ നെഞ്ചിന് (ഹൃദയത്തിന്) لِلْإِسْلَامِ ഇസ്‌ലാമിലേക്ക് فَهُوَ എന്നിട്ടവൻ عَلَىٰ نُورٍ പ്രകാശത്തിലാണ് مِنْ رَبِّهِ തന്റെ റബ്ബിങ്കൽനിന്ന് فَوَيْلٌ അപ്പോൾ നാശം, കഷ്ടം لِلْقَاسِيَةِ കടുത്തവർക്കാണ് قُلُوبُهُمْ തങ്ങളുടെ ഹൃദയങ്ങൾ مِنْ ذِكْرِ اللَّهِ അല്ലാഹുവിന്റെ ദിക്റിനെ (സ്മരണ-കീർത്തനം) സംബന്ധിച്ചു أُولَٰئِكَ അക്കൂട്ടർ فِي ضَلَالٍ വഴിപിഴവിലാണ്, ദുർമാർഗത്തിലാണ് مُبِينٍ പ്രത്യക്ഷമായ.

ذِكْرِ اللهِ (അല്ലാഹുവിന്റെ സ്മരണ) എന്നതിന്റെ അർത്ഥങ്ങളും ഉദ്ദേശ്യങ്ങളും സൂ: അൻകബൂത്ത് 45-ാം വചനത്തിന്റെ വിവരണത്തിൽ നാം വിവരിച്ചിരിക്കുന്നു. അവിടെ നോക്കുക. നബിﷺ പറഞ്ഞതായി ഇബ്നു ഉമർ (റ) നിവേദനം ചെയ്യുന്നു: 'നിങ്ങൾ അല്ലാഹുവിന്റെ ദിക്ർ അല്ലാത്ത വിഷയത്തിൽ സംസാരം അധികരിപ്പിക്കരുത്. കാരണം, ദിക്ർ അല്ലാത്തതിൽ സംസാരം വർദ്ധിപ്പിക്കുന്നത് ഹൃദയത്തിന് കാഠിന്യം ഉണ്ടാക്കുന്നതാണ്. ജനങ്ങളിൽ നിന്ന് അല്ലാഹുവിനോട് ഏറ്റവും അകന്നത് കടുത്ത ഹൃദയമത്രെ'. (തിർമദീ)

ٱللَّهُ نَزَّلَ أَحْسَنَ ٱلْحَدِيثِ كِتَٰبًا مُّتَشَٰبِهًا مَّثَانِيَ

**《23》 അല്ലാഹു ഏറ്റവും നല്ല വർത്തമാനം അവതരിപ്പിച്ചിരിക്കുന്നു; അതായത്, പരസ്പര സാദൃശ്യമുള്ള ആവർത്തിതവചനങ്ങളായ ഒരു ഗ്രന്ഥം.**

تَقْشَعِرُّ مِنْهُ جُلُودُ ٱلَّذِينَ يَخْشَوْنَ رَبَّهُمْ ثُمَّ تَلِينُ جُلُودُهُمْ وَقُلُوبُهُمْ إِلَىٰ ذِكْرِ ٱللَّهِ ۚ ذَٰلِكَ هُدَى ٱللَّهِ يَهْدِى بِهِۦ مَن يَشَآءُ ۚ وَمَن يُضْلِلِ ٱللَّهُ فَمَا لَهُۥ مِنْ هَادٍ ﴿٢٣﴾

**തങ്ങളുടെ രക്ഷിതാവിനെ ഭയപ്പെടുന്നവരുടെ തൊലികൾ അത് നിമിത്തം വിറകൊള്ളുന്നതാകുന്നു. പിന്നീട് അവരുടെ തൊലികളും, ഹൃദയങ്ങളും അല്ലാഹുവിന്റെ സ്മരണയിലേക്ക് (അഥവാ കീർത്തനത്തിലേക്ക്) മയപ്പെട്ടു വരുകയും ചെയ്യും. അത് [ആ ഗ്രന്ഥം] അല്ലാഹുവിന്റെ മാർഗദർശനമത്രെ ; അവൻ ഉദ്ദേശിക്കുന്നവർക്ക് അത് മൂലം അവൻ മാർഗദർശനം നൽകുന്നു. യാതൊരുവനെ അല്ലാഹു വഴിപിഴവിലാക്കുന്നുവോ അവന് വഴികാട്ടുന്ന ഒരുവനുമില്ല.**

---

《23》 اللهُ نَزَّلَ അല്ലാഹു അവതരിപ്പിച്ചിരിക്കുന്നു أَحْسَنَ الْحَدِيثِ ഏറ്റവും നല്ല വർത്തമാനം, വിഷയം كِتَابًا അതായത് ഒരു ഗ്രന്ഥം مُتَشَابِهًا പരസ്പര സാദൃശ്യമുള്ള مَثَانِيَ ആവർത്തിത (വചന)ങ്ങളായ تَقْشَعِرُّ വിറകൊള്ളും, രോമാഞ്ചപ്പെടും مِنْهُ അതിനാൽ جُلُودُ തൊലികൾ الَّذِينَ يَخْشَوْنَ ഭയപ്പെടുന്നവരുടെ رَبَّهُمْ തങ്ങളുടെ റബ്ബിനെ ثُمَّ പിന്നീട് تَلِينُ മയപ്പെടും, മാർദ്ദവമാകും جُلُودُهُمْ അവരുടെ തൊലികൾ وَقُلُوبُهُمْ അവരുടെ ഹൃദയങ്ങളും إِلَىٰ ذِكْرِ اللهِ അല്ലാഹുവിന്റെ ഓർമ(സ്മരണ)യിലേക്ക് ذَٰلِكَ അത് هُدَى اللهِ അല്ലാഹുവിന്റെ മാർഗദർശനമാണ് يَهْدِي بِهِ അതുകൊണ്ട് അവൻ മാർഗദർശനം നൽകുന്നു مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَمَنْ يُضْلِلِ اللهُ അല്ലാഹു ആരെയെങ്കിലും വഴിപിഴവിലാക്കിയാൽ فَمَا لَهُ എന്നാൽ അവന്നില്ല مِنْ هَادٍ ഒരു മാർഗദർശകനും, വഴികാട്ടിയും.

---

ഖുർആന്റെ ചില സവിശേഷതകളെപ്പറ്റിയാണ് ഈ വചനത്തിൽ പ്രസ്താവിക്കുന്നത്.

1) അത് ഏറ്റവും നല്ല വർത്തമാനം (احسن الحديث) ആകുന്നു. അതിന്റെ അർത്ഥം ഗ്രഹിച്ചും, ആശയം മനസ്സിലാക്കിയും ഉൽബോധനങ്ങളെപ്പറ്റി ചിന്തിച്ചുംകൊണ്ട് സാവകാശത്തിൽ അത് പാരായണം ചെയ്യുന്നവർക്ക് ഏറ്റവും നല്ല വർത്തമാനം തന്നെയാണ തെന്ന് നിസ്സംശയം പറയാം. അനുഭവം തന്നെ അതിന് സാക്ഷ്യം വഹിക്കുന്നതാണ്.

2) പരസ്പര സാദൃശ്യമുള്ളത് (مُتَشَابِه) ആകുന്നു. അതിന്റേതായ ഒരു പ്രത്യേക തരത്തിലുള്ള ഘടനക്രമം, ആകർഷകമായ പ്രതിപാദനം, വശ്യമായ സാഹിത്യശൈലി, അർത്ഥ ഗാംഭീര്യത, സത്യത, വ്യക്തത, ആശയപൊരുത്തം, സിദ്ധാന്ത മഹത്വം ആദിയായ തുറകളിലെല്ലാം അതിന്റെ എല്ലാ വശങ്ങളും ഒന്നിനൊന്ന് സാദൃശ്യമുള്ളതും, ഒന്നിനൊന്ന് മെച്ചപ്പെട്ടതുമാണ്.

3) ആവർത്തിത വചനങ്ങൾ (مَثَانِي) ആകുന്നു. അതിലെ വാർത്തകൾ, നിയമങ്ങൾ, വിധി വിലക്കുകൾ, തത്വങ്ങൾ, തെളിവുകൾ, വാഗ്ദാനങ്ങൾ, താക്കീതുകൾ, ഉപദേശങ്ങൾ, കഥകൾ, ഉപമകൾ എന്നിങ്ങിനെയുള്ളതെല്ലാംതന്നെ ആവർത്തിച്ചാവർത്തിച്ചു പറയപ്പെട്ടിരിക്കുന്നു. ഒരു വിഷയം കഴിയുമ്പോഴേക്ക് മറ്റൊരു വിഷയം ഒരു വശം തീരുമ്പോഴേക്ക് അതിന്റെ മറുവശം, ഒരിക്കൽ ചുരുക്കിപ്പറഞ്ഞ ശേഷം പിന്നീടൊരിക്കൽ അതിന്റെ വിശദീകരണം, ഇങ്ങിനെ പല നിലക്കും വിഷയങ്ങൾ വിസ്തരിച്ചു വിവരിക്കപ്പെടുകയും ചെയ്യുന്നു. മുഖവുരയിൽ ക്വുർആന്റെ പ്രതിപാദനരീതിയെപ്പറ്റി പ്രസ്താവിച്ച ഭാഗങ്ങൾ ഇവിടെ ഓർക്കുക, മറ്റൊരു നിലക്കും ക്വുർആൻ ആവർത്തിത വചനങ്ങളാണെന്ന് കാണാം. മറ്റേതൊരു ഗ്രന്ഥത്തെക്കാളും കൂടുതൽ പാരായണം ചെയ്യപ്പെടുന്നതും, കൂടുതൽ ഉപയോഗപ്പെടുന്നതുമാണല്ലോ ക്വുർആൻ.

4) അല്ലാഹുവിനെ ഭയപ്പെടുന്നവരുടെ തൊലികൾ അതുമൂലം വിറകൊള്ളുന്നതാണ് (تَقْشَعِرُّ مِنْهُ جُلُودُ الَّذِينَ يَخْشَوْنَ رَبَّهُمْ) അതിലടങ്ങിയ മഹത്തരങ്ങളായ തത്വവിജ്ഞാനങ്ങൾ, ശക്തിമത്തായ താക്കീതുകൾ, സുവ്യക്തമായ ലക്ഷ്യദൃഷ്ടാന്തങ്ങൾ മുതലായവ കാണുമ്പോൾ, സത്യവിശ്വാസവും ഭയഭക്തിയുമുള്ളവരുടെ ഹൃദയങ്ങൾക്ക് നടുക്കവും, രോമാഞ്ചവും അനുഭവപ്പെടുന്നു. ക്വുർആന്റെ അർത്ഥവും, ആശയവും മനസ്സിലായത് കൊണ്ടോ, അതിന്റെ സാഹിത്യ രസം ആസ്വദിക്കുന്നത് കൊണ്ടോ, ആസ്വാദ്യമായ സ്വരത്തിൽ അത് പാരായണം ചെയ്യുന്നതുകൊണ്ടോ, അത് ഉൽബോധനം ചെയ്യുന്ന തത്വങ്ങൾ യുക്തങ്ങളാണെന്ന് മനസ്സിലാക്കിയതുകൊണ്ടോ, മാത്രമല്ല ഈ പ്രതികരണം അവരിൽ ഉണ്ടാകുന്നത്. അല്ലാഹുവിലുള്ള യഥാർത്ഥ വിശ്വാസവും ഭയപ്പാടുമാണ് അതിന് നിദാനം. ബാക്കിയെല്ലാം അതിന് പോഷണം നൽകുന്നവയാണ്താനും. തങ്ങളുടെ രക്ഷിതാവിനെ ഭയപ്പെടുന്നവരുടെ തൊലികൾ എന്നാണല്ലോ അല്ലാഹു പറഞ്ഞിരിക്കുന്നത്. സൂ: അൻഫാലിൽ അല്ലാഹു പറയുന്നത് നോക്കുക : 'യാതൊരു കൂട്ടർ മാത്രമാണ് സത്യവിശ്വാസികൾ ; അല്ലാഹുവിനെക്കുറിച്ച് പ്രസ്താവിക്കപ്പെട്ടാൽ അവരുടെ ഹൃദയങ്ങൾ പേടിച്ചു-നടുങ്ങി-പ്പോകുന്നതാണ്. അവന്റെ ആയത്തുകൾ അവരിൽ ഓതിക്കേൾപ്പിക്കപ്പെട്ടാൽ അതവർക്ക് വിശ്വാസം വർദ്ധിപ്പിക്കുന്നു. തങ്ങളുടെ രക്ഷിതാവിന്റെ മേൽതന്നെ അവർ ഭാരമേൽപിക്കയും ചെയ്യും. അതായത്, നമസ്കാരം നില നിറുത്തുകയും തങ്ങൾക്ക് നാം നൽകിയിട്ടുള്ളതിൽ നിന്ന് ചിലവഴിക്കുകയും ചെയ്യുന്നവർ, യഥാർത്ഥമായും അക്കൂട്ടർ തന്നെയാണ് സത്യവിശ്വാസികൾ. അവർക്ക് തങ്ങളുടെ രക്ഷിതാവിങ്കൽ പല പദവികളും പാപമോചനവും, മാന്യമായ ഉപജീവനവും ഉണ്ട്'.

إِنَّمَا الْمُؤْمِنُونَ الَّذِينَ إِذَا ذُكِرَ اللَّهُ وَجِلَتْ.... وَرِزْقٌ كَرِيمٌ – الانفال : (٢-٤)

5. ആദ്യം നടുക്കവും ഞെട്ടലും അനുഭവപ്പെട്ട ശേഷം, പിന്നീടവരുടെ തൊലികളും ഹൃദയങ്ങളും അല്ലാഹുവിന്റെ സ്മരണയിലേക്ക് മയപ്പെട്ടു വരുന്നു (ثُمَّ تَلِينُ جُلُودُهُمْ وَقُلُوبُهُمْ إِلَىٰ ذِكْرِ اللَّهِ) അല്ലാഹുവിന്റെ അതിവിശാലമായ കാരുണ്യം അവർ പ്രതീക്ഷിക്കുന്നു. അവന്റെ വിധിവിലക്കുകളെ അനുസരിക്കുന്നതിലും, ഉപദേശ നിർദേശങ്ങളെ മാനിക്കുന്നതിലുമുള്ള അവരുടെ സന്നദ്ധത ആ പ്രതീക്ഷക്ക് അവർക്ക് പ്രചോദനം നൽകുന്നു. അവന്റെ വാഗ്ദാനങ്ങളിൽ അവർ അക്ഷരം പ്രതി വിശ്വസിക്കുന്നു. അതവർക്ക് പ്രോത്സാഹനവും ആവേശവും നൽകുന്നു. അങ്ങിനെ, തങ്ങളുടെ ഭാവി നൻമകൾ വർദ്ധിക്കുന്നതിനും, തങ്ങളുടെ പക്കൽ വന്നുപോയ പാപങ്ങൾക്ക് മോചനം ലഭിക്കുന്നതിനും അല്ലാഹുവിന്റെ ശിക്ഷക്ക് പാത്രമായിത്തീരാതിരിക്കേണ്ടതിനും അവർ യത്നിക്കുന്നു. അതെ, അല്ലാഹുവിനെക്കുറിച്ചുള്ള സ്മരണ അവരുടെ മനസ്സിലും, വാക്കിലും പ്രവൃത്തിയിലും സദാ സ്ഥാനം പിടിക്കുന്നു. ഇങ്ങിനെയുള്ള സൽഭാഗ്യവാൻമാരിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ. ആമീൻ

أَفَمَن يَتَّقِى بِوَجْهِهِۦ سُوٓءَ ٱلْعَذَابِ يَوْمَ ٱلْقِيَـٰمَةِ ۚ وَقِيلَ لِلظَّـٰلِمِينَ ذُوقُوا۟ مَا كُنتُمْ تَكْسِبُونَ ﴿٢٤﴾

**《24》 എന്നാൽ, ഖിയാമത്ത്നാളിൽ ശിക്ഷയുടെ കെടുതി [അഥവാ കടുത്ത ശിക്ഷ]യെ തന്റെ മുഖം കൊണ്ട് കാ(ത്തുതടു)ക്കേണ്ടി വരുന്നതായ ഒരുവനോ?! [ഇവനും, അന്നത്തെ ദിവസം നിർഭയനായിരിക്കുന്നവനും സമമാകുമോ?! ഇല്ല.] അക്രമികളോട് പറയപ്പെടും; നിങ്ങൾ യാതൊന്ന് സമ്പാദിച്ചുണ്ടാക്കിയിരുന്നുവോ അത് ആസ്വദിച്ചുകൊള്ളുവിൻ!**

---

《24》 أَفَمَنْ എന്നാൽ യാതൊരുവനോ يَتَّقِي അവൻ കാക്കും, സൂക്ഷിക്കും, തടുക്കും بِوَجْهِهِ തന്റെ മുഖം കൊണ്ട് سُوءَ الْعَذَابِ കടുത്ത ശിക്ഷയെ, ശിക്ഷയുടെ കെടുതിയെ يَوْمَ الْقِيَامَةِ ഖിയാമത്ത്നാളിൽ وَقِيلَ പറയപ്പെടും لِلظَّالِمِينَ അക്രമികളോട് ذُوقُوا നിങ്ങൾ രുചിച്ചുനോക്കുവിൻ, ആസ്വദിക്കുവിൻ مَا كُنتُمْ നിങ്ങൾ ആയിരുന്നതിനെ تَكْسِبُونَ നിങ്ങൾ സമ്പാദിച്ചുണ്ടാക്കുക

---

സത്യനിഷേധികളായ അവിശ്വാസികളെ ഖിയാമത്ത്നാളിൽ (തലകീഴായി) ഒരുമിച്ച് കൂട്ടപ്പെടുമെന്ന് സൂ: ഫുർഖാൻ 34-ൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. കാലുകളിൽ നടത്തുവാൻ കഴിഞ്ഞ അല്ലാഹുവിന് മുഖങ്ങളിൽ നടത്തുവാനും കഴിയുമെന്നും, വഴിമദ്ധ്യേ ഉണ്ടാകുന്ന കല്ല് മുള്ള് മുതലായ തടസ്സങ്ങളെ അവർ തങ്ങളുടെ മുഖങ്ങൾ കൊണ്ട് തടുത്തുനോക്കുമെന്നും നബിപ്രസ്താവിച്ചതിനെ തൽസ്ഥാനത്ത് നാം ഉദ്ധരിച്ചിട്ടുണ്ട്. അവർ നരകത്തിൽ മുഖങ്ങളിലായി വലിച്ചിഴക്കപ്പെടും (يُسْحَبُونَ فِي النَّارِ عَلَىٰ وُجُوهِهِمْ)

എന്ന് സൂ: ക്വമറിലും അല്ലാഹു പറഞ്ഞിരിക്കുന്നു. ആമങ്ങളിലും ചങ്ങലകളിലും അവർ ബന്ധിക്കപ്പെടും (الأَغْلَالُ فِي أَعْنَاقِهِمْ وَالسَّلَاسِلُ) എന്ന് അടുത്ത അദ്ധ്യായം 71-ലും കാണാം. ചുരുക്കത്തിൽ, തങ്ങൾക്ക് നേരിടുന്ന ശിക്ഷകളെ കൈകാലുകളെക്കൊണ്ടോ മറ്റോ തടുത്തു നോക്കുവാൻ മാർഗമില്ലാതെ ഏറ്റവും മാന്യാവയവമായ മുഖംകൊണ്ട് തടുത്തുനോക്കുവാൻ അവർ നിർബ്ബന്ധിതരാവുകയും അത് ഫലപ്പെടാതിരിക്കുകയും ചെയ്യുന്ന ആ വമ്പിച്ച ദുരവസ്ഥയാണ് അല്ലാഹു ഇവിടെ ചൂണ്ടിക്കാട്ടുന്നത്. ഇങ്ങിനെയുള്ള നിർഭാഗ്യവാൻമാരും, അല്ലാഹുവിന്റെ പ്രീതിക്കും അനുഗ്രഹങ്ങൾക്കും പാത്രമായ സൽഭാഗ്യവാൻമാരും തമ്മിലുള്ള വ്യത്യാസം എത്ര വ്യക്തം?!

كَذَّبَ ٱلَّذِينَ مِن قَبْلِهِمْ فَأَتَىٰهُمُ ٱلْعَذَابُ مِنْ حَيْثُ لَا يَشْعُرُونَ ﴿٢٥﴾

**﴾25﴿ ഇവരുടെ മുമ്പുണ്ടായിരുന്നവർ വ്യാജമാക്കി ; അതിനാൽ, അവർ അറിയാത്ത വിധത്തിൽകൂടി അവർക്ക് ശിക്ഷവന്നു.**

فَأَذَاقَهُمُ ٱللَّهُ ٱلْخِزْىَ فِى ٱلْحَيَوٰةِ ٱلدُّنْيَا ۖ وَلَعَذَابُ ٱلْءَاخِرَةِ أَكْبَرُ ۚ لَوْ كَانُوا۟ يَعْلَمُونَ ﴿٢٦﴾

**﴾26﴿ അങ്ങനെ, ഇഹലോക ജീവിതത്തിൽ അല്ലാഹു അവർക്ക് അപമാനം ആസ്വദിപ്പിച്ചു ; പരലോക ശിക്ഷയാകട്ടെ, ഏറ്റവും വലുതാണ് താനും, അവർക്ക് അറിയാമായിരുന്നുവെങ്കിൽ ! [എന്നാലത് സംഭവിക്കുമായിരുന്നില്ല]**

وَلَقَدْ ضَرَبْنَا لِلنَّاسِ فِى هَـٰذَا ٱلْقُرْءَانِ مِن كُلِّ مَثَلٍ لَّعَلَّهُمْ يَتَذَكَّرُونَ ﴿٢٧﴾

**﴾27﴿ തീർച്ചയായും ഈ ക്വുർആനിൽ ജനങ്ങൾക്ക്വേണ്ടി (ആവശ്യമായ) എല്ലാ ഉപമകളും നാം വിവരിച്ചിട്ടുണ്ട്. അവർ ആലോചിച്ചുനോക്കുവാൻ വേണ്ടി.**

قُرْءَانًا عَرَبِيًّا غَيْرَ ذِى عِوَجٍ لَّعَلَّهُمْ يَتَّقُونَ ﴿٢٨﴾

**﴾28﴿ (അതെ) യാതൊരു വക്രതയുള്ളതല്ലാത്ത, അറബി (ഭാഷയിലുള്ള) ഒരു ക്വുർആൻ! അവർ സൂക്ഷിക്കുവാൻ വേണ്ടി.**

ضَرَبَ ٱللَّهُ مَثَلًا رَّجُلًا فِيهِ شُرَكَآءُ مُتَشَـٰكِسُونَ وَرَجُلًا سَلَمًا لِّرَجُلٍ

**﴾29﴿ ഒരു പുരുഷനെ അല്ലാഹു ഒരു ഉപമയാക്കി വിവരിക്കയാണ് ; പരസ്പരം ശണ്ഠകൂടുന്ന (കുറെ)പങ്കാളികൾ അവനിലുണ്ട് ; ഒരു പുരുഷന് (മാത്രം) തനിച്ചായുള്ള (വേറെ)**

هَلْ يَسْتَوِيَانِ مَثَلًا ۚ ٱلْحَمْدُ لِلَّهِ ۚ بَلْ أَكْثَرُهُمْ لَا يَعْلَمُونَ ﴿٢٩﴾

**ഒരു പുരുഷനെയും (ഉപമയായി എടുക്കുന്നു) ഇവർ രണ്ടുപേരും ഉപമയിൽ സമമാകുമോ?! [ഇല്ല] അല്ലാഹുവിന് സർവ്വസ്തുതിയും ! പക്ഷേ, അവരിൽ അധികമാളുകളും അറിയുന്നില്ല.**

﴾25﴿ كَذَّبَ കളവാക്കി, വ്യാജമാക്കി الَّذِينَ مِن قَبْلِهِمْ അവരുടെ (ഇവരുടെ)മുമ്പുള്ളവർ فَأَتَاهُمُ അതിനാൽ അവർക്ക് വന്നെത്തി الْعَذَابُ ശിക്ഷ مِنْ حَيْثُ വിധേന, വിധത്തിലൂടെ لَا يَشْعُرُونَ അവർ അറിയാത്ത(ഊഹിക്കാത്ത) ﴾26﴿ فَأَذَاقَهُمُ അപ്പോൾ അവരെ ആസ്വദിപ്പിച്ചു اللَّهُ അല്ലാഹു الْخِزْيَ അപമാനം, നിന്ദ്യത, വഷളത്വം فِي الْحَيَاةِ الدُّنْيَا ഐഹിക ജീവിതത്തിൽ وَلَعَذَابُ الْآخِرَةِ പരലോക ശിക്ഷയാകട്ടെ أَكْبَرُ കൂടുതൽ (ഏറ്റവും) വലുതുമാണ് لَوْ كَانُوا അവരായിരുന്നുവെങ്കിൽ يَعْلَمُونَ അറിയും ﴾27﴿ وَلَقَدْ ضَرَبْنَا തീർച്ചയായും നാം വിവരിച്ചിട്ടുണ്ട്, ഏർപ്പെടുത്തിയിട്ടുണ്ട് لِلنَّاسِ മനുഷ്യർക്ക് فِي هَٰذَا الْقُرْآنِ ഈ ക്വുർആനിൽ مِن كُلِّ مَثَلٍ എല്ലാ (വിധ) ഉപമകളെയും, ഉദാഹരണത്തിൽ നിന്നും لَعَلَّهُمْ അവരായേക്കാം, ആകുവാൻ يَتَذَكَّرُونَ ഉറ്റാലോചിക്കുന്ന, ഓർമിക്കുന്ന(വർ) ﴾28﴿ قُرْآنًا عَرَبِيًّا അറബിയായ ക്വുർആൻ غَيْرَ ذِي ഉള്ളതല്ലാത്ത عِوَجٍ യാതൊരു വളവും, വക്രതയും لَعَلَّهُمْ يَتَّقُونَ അവർ സൂക്ഷിക്കുവാൻ, സൂക്ഷിച്ചേക്കാം ﴾29﴿ ضَرَبَ اللَّهُ അല്ലാഹു വിവരിക്കുന്നു, ആക്കിയിരിക്കുന്നു مَثَلًا ഒരു ഉപമ, ഉദാഹരണം رَجُلًا ഒരു പുരുഷനെ(മനുഷ്യനെ) فِيهِ അവനിലുണ്ട് شُرَكَاءُ (പല) പങ്കാളികൾ مُتَشَاكِسُونَ പരസ്പരം വഴക്കടിക്കുന്ന, ശണ്ഠകൂടുന്ന وَرَجُلًا ഒരു പുരുഷനെയും سَلَمًا തനിച്ച, രക്ഷപ്പെട്ട لِرَجُلٍ ഒരു പുരുഷന് (മനുഷ്യന്) هَلْ يَسْتَوِيَانِ രണ്ടുപേരും സമമാകുമോ مَثَلًا ഉപമയിൽ, ഉദാഹരണംകൊണ്ട് الْحَمْدُ (സർവ്വ)സ്തുതി لِلَّهِ അല്ലാഹുവിനാണ് بَلْ أَكْثَرُهُمْ പക്ഷേ, അവരിൽ അധികമാളുകളും لَا يَعْلَمُونَ അറിയുന്നില്ല.

മനുഷ്യർക്ക് ഉറ്റാലോചിക്കുന്നതിന് വേണ്ടത്ര ഉപമകൾ അല്ലാഹു ഈ ക്വുർആനിൽ വിവരിച്ചിട്ടുണ്ട്. വിവരണത്തിലോ വിഷയത്തിലോ ഒന്നുംതന്നെ യാതൊരു വക്രതയും കൂടാതെ, വ്യക്തമായ ഭാഷയിലാണ് ആ ക്വുർആൻ ഉള്ളതും. അത് മനസ്സിലാക്കുവാൻ അവർക്ക് യാതൊരു പ്രയാസവുമില്ല. അവർക്ക് വന്നേക്കാവുന്ന എല്ലാ ദോഷബാധകളെയും അവർ സൂക്ഷിക്കുവാൻ വേണ്ടിയാണ് അങ്ങിനെ ചെയ്തിരിക്കുന്നത്. എന്നിട്ടും അവർ ഉറ്റാലോചിക്കുന്നില്ല, സൂക്ഷിക്കുന്നുമില്ല. ഏക ഇലാഹിന്പുറമെ മറ്റു ദൈവങ്ങളെ സ്വീകരിച്ചു ആരാധിക്കുന്നതിൽ നിന്ന് അവർ വിരമിക്കുന്നുമില്ല. ഇവർക്ക് കാര്യം വേഗത്തിൽ ഗ്രഹിക്കുവാൻ പോരുന്ന വ്യക്തമായ ഒരു ഉപമ വിവരിക്കാം.

പരസ്പരം രജ്ഞിപ്പും യോജിപ്പുമില്ലാതെ, നിത്യവും വഴക്കടിച്ചുകൊണ്ടിരിക്കുന്ന സ്വാർത്ഥികളായ ഒന്നിലധികം യജമാനൻമാരുടെ കീഴിൽ, ഒരിക്കലും സ്വൈരം കൂടാതെ ജീവിച്ചുവരുന്ന ഒരു അടിമയുടെ സ്ഥിതിയും, ഒരേ യജമാനന്റെ മാത്രം കീഴിൽ സ്വൈര സമാധാനത്തോടുകൂടി വർത്തിച്ചുവരുന്ന ഒരു അടിമയുടെ സ്ഥിതിയും തുലനം ചെയ്തു നോക്കുക. ബഹുദൈവങ്ങളെ ആരാധിക്കുന്നവർ ഒന്നാമത്തവനെപ്പോലെയും, ഏകദൈ

-വത്തെ മാത്രം ആരാധിക്കുന്നവർ രണ്ടാമത്തെവനെപ്പോലെയുമാകുന്നു. ഒന്നാമത്തെവന്റെ മനക്ലേശങ്ങളും, രണ്ടാമത്തെവന്റെ മനസ്സമാധാനവും വ്യക്തമാണല്ലോ. അതുപോലെ, ഏത് ദൈവങ്ങളെയാണ് തൃപ്തിപ്പെടുത്തേണ്ടത്, ഓരോരുത്തരെയും എങ്ങിനെ പൂജിക്കണം, എങ്ങിനെ പ്രസാദിപ്പിക്കണം, ആദിയായ അലട്ടുകൾ ബഹുദൈവവിശ്വാസികളെ ശല്യപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ഏക ദൈവവിശ്വാസിയാകട്ടെ, ഏക ഇലാഹായ അല്ലാഹുവിന്റെ പ്രീതിമാത്രം ഉന്നംവെച്ചും അവനിൽ സർവ്വസ്വം അർപ്പിച്ചും സ്വസ്ഥമായിക്കഴിയുന്നു. അൽപമെങ്കിലും നിഷ്പക്ഷബുദ്ധിയോടെ ആലോചിക്കുന്ന ഏവർക്കും ഈ വ്യത്യാസം ഗ്രഹിക്കുവാൻ കഴിയുന്നതാണ്. ٱلْحَمْدُ لِلَّهِ (അല്ലാഹുവിന് സ്തുതി) പക്ഷേ, അധികം ആളുകളും ഇതൊന്നും ഗ്രഹിക്കുന്നില്ല.

إِنَّكَ مَيِّتٌ وَإِنَّهُم مَّيِّتُونَ ﴿٣٠﴾

**﴾30﴿ (നബിയേ) നിശ്ചയമായും നീ മരണപ്പെട്ടുപോകുന്നവനാണ്; അവരും മരണപ്പെട്ടുപോകുന്നവർ തന്നെ.**

ثُمَّ إِنَّكُمْ يَوْمَ ٱلْقِيَـٰمَةِ عِندَ رَبِّكُمْ تَخْتَصِمُونَ ﴿٣١﴾

**﴾31﴿ പിന്നീട്, നിങ്ങൾ കിയാമത്ത്നാളിൽ നിങ്ങളുടെ രക്ഷിതാവിന്റെ അടുക്കൽവെച്ച് (തർക്കിച്ച്) വഴക്കടിക്കുന്നതാകുന്നു.**

---

﴾30﴿ إِنَّكَ നിശ്ചയമായും നീ مَيِّتٌ മരണമടയുന്നവനാണ് وَإِنَّهُمْ അവരും തന്നെ مَيِّتُونَ മരണമടയുന്നവരാണ് ﴾31﴿ ثُمَّ പിന്നെ إِنَّكُمْ നിശ്ചയമായും നിങ്ങൾ يَوْمَ الْقِيَامَةِ കിയാമത്തുനാളിൽ عِنْدَ رَبِّكُمْ നിങ്ങളുടെ റബ്ബിന്റെ അടുക്കൽ تَخْتَصِمُونَ നിങ്ങൾ തർക്കം (വിവാദം, വഴക്ക്) നടത്തുന്നതാണ്

---

വേണ്ടത്ര ഉപദേശങ്ങളും, ലക്ഷ്യങ്ങളും ലഭിച്ചിട്ട് പിന്നെയും സത്യവിശ്വാസം സ്വീകരിക്കുവാൻ തയ്യാറില്ലാത്തവർക്കുള്ള ഒരു താക്കീതാണിത്. അധികം താമസിയാതെ എല്ലാവരും മരണപ്പെടുകയും അനന്തരം കിയാമത്ത്നാളിൽ അല്ലാഹുവിന്റെ മുമ്പിൽ ഹാജരാക്കപ്പെടുകയും ചെയ്യും. അവിടെവെച്ച് സത്യത്തിന്റെയും, അസത്യത്തിന്റെയും ചേരികൾ തമ്മിൽ തർക്കവും വിവാദവും നടക്കും. അപ്പോൾ അല്ലാഹു ഇരുകൂട്ടരുടെയും ഇടയിൽ അവസാന തീരുമാനമെടുക്കുന്നതാണ്. ഈ തീരുമാനമാകട്ടെ, അവർക്ക് അങ്ങേയറ്റം ദോഷവുമായിരിക്കും. അതിന് കാത്തിരിക്കാതെ നേരത്തെത്തന്നെ സത്യം സ്വീകരിക്കുകയാണ് അവർക്ക് ഉത്തമം എന്ന് സാരം. താഴെ വചനങ്ങൾ നോക്കുക:

## വിഭാഗം - 4 ജുസ്ഉ് - 24

۞ فَمَنْ أَظْلَمُ مِمَّن كَذَبَ عَلَى ٱللَّهِ وَكَذَّبَ بِٱلصِّدْقِ إِذْ جَآءَهُۥٓ ۚ

**﴾32﴿ അപ്പോൾ, അല്ലാഹുവിന്റെ പേരിൽ വ്യാജം പറയുകയും, തനിക്ക് സത്യം വന്നപ്പോൾ അതിനെ വ്യാജമാക്കുകയും ചെയ്തിട്ടുള്ളവ**

أَلَيْسَ فِي جَهَنَّمَ مَثْوًى لِّلْكَٰفِرِينَ ﴿٣٢﴾

നെക്കാൾ അക്രമി ആരുണ്ട്?! നരകത്തിൽ (ഇങ്ങിനെയുള്ള) അവിശ്വാസികൾക്ക് പാർപ്പിടമില്ലയോ?! [തീർച്ചയായും ഉണ്ട്]

وَٱلَّذِى جَآءَ بِٱلصِّدْقِ وَصَدَّقَ بِهِۦٓ ۙ أُو۟لَٰٓئِكَ هُمُ ٱلْمُتَّقُونَ ﴿٣٣﴾

《33》 യാതൊരുവൻ സത്യവും കൊണ്ടുവരുകയും, അതിനെ സത്യമാ(ക്കി വിശ്വസി)ക്കുകയും ചെയ്തുവോ, അക്കൂട്ടർ തന്നെയാണ് സൂക്ഷ്മതയുള്ളവർ.

لَهُم مَّا يَشَآءُونَ عِندَ رَبِّهِمْ ۚ ذَٰلِكَ جَزَآءُ ٱلْمُحْسِنِينَ ﴿٣٤﴾

《34》 അവർക്ക് തങ്ങളുടെ രക്ഷിതാവിങ്കൽ അവർ ഉദ്ദേശിക്കുന്നതെന്തോ അതുണ്ടായിരിക്കും. സുകൃതവാൻമാരുടെ പ്രതിഫലമത്രെയത്.

لِيُكَفِّرَ ٱللَّهُ عَنْهُمْ أَسْوَأَ ٱلَّذِى عَمِلُوا۟ وَيَجْزِيَهُمْ أَجْرَهُم بِأَحْسَنِ ٱلَّذِى كَانُوا۟ يَعْمَلُونَ ﴿٣٥﴾

《35》 അവർക്ക് തങ്ങൾ പ്രവർത്തിച്ചിട്ടുള്ളതിലെ തിന്മയെ അല്ലാഹു (മാപ്പ് നല്കി) മൂടിവെക്കുന്നതിനും, അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിലെ നന്മക്കനുസരിച്ച് അവർക്ക് പ്രതിഫലം കൊടുക്കുന്നതിനും വേണ്ടി(യാണത്.)

---

《32》 فَمَنْ أَظْلَمُ അപ്പോൾ ആരാണ് ഏറ്റം അക്രമി مِمَّنْ كَذَبَ കളവ് (വ്യാജം) പറഞ്ഞവനെക്കാൾ عَلَى اللهِ അല്ലാഹുവിന്റെ മേൽ وَكَذَّبَ വ്യാജമാക്കുകയും ചെയ്ത بِالصِّدْقِ സത്യത്തെ إِذْجَاءَهُ അതവന്ന് വന്നപ്പോൾ أَلَيْسَ ഇല്ലയോ فِي جَهَنَّمَ ജഹന്നമിൽ, നരകത്തിൽ مَثْوًى പാർപ്പിടം, വാസസ്ഥലം لِلْكَافِرِينَ അവിശ്വാസികൾക്ക് 《33》 وَالَّذِي യാതൊരുവൻ جَاءَ വന്നു بِالصِّدْقِ സത്യവുംകൊണ്ട് وَصَدَّقَ بِهِ അതിനെസത്യമാക്കുക (വിശ്വസിക്കുക)യും ചെയ്തു أُولَٰئِكَ هُمُ അക്കൂട്ടർ തന്നെ الْمُتَّقُونَ സൂക്ഷ്മതയുള്ളവർ 《34》 لَهُمْ അവർക്കുണ്ട് مَا يَشَاءُونَ അവർ ഉദ്ദേശിക്കുന്നത് عِنْدَ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ അടുക്കൽ ذَٰلِكَ جَزَاءُ അത് പ്രതിഫലമാണ് الْمُحْسِنِينَ സുകൃതവാൻമാരുടെ, നൻമ ചെയ്യുന്നവരുടെ 《35》 لِيُكَفِّرَ اللهُ അല്ലാഹു മൂടി(മറച്ചു, മാപ്പാക്കി)വെക്കുവാൻ عَنْهُمْ അവരിൽ നിന്ന്, അവർക്ക് أَسْوَأَ ഏറ്റവും മോശമായതിനെ, തിൻമയെ الَّذِي عَمِلُوا അവർ പ്രവർത്തിച്ചിട്ടുള്ള وَيَجْزِيَهُمْ അവർക്ക് പ്രതിഫലം കൊടുക്കുവാനും أَجْرَهُمْ അവരുടെ കൂലി بِأَحْسَنِ നൻമക്ക്, നല്ലതനുസരിച്ച് الَّذِي كَانُوا يَعْمَلُونَ അവർ പ്രവർത്തിച്ചുകൊണ്ടിരുന്ന

അല്ലാഹുവിന് പങ്കുകാരും, സമൻമാരുമുണ്ടെന്നും, മക്കളുണ്ടെന്നും മറ്റുമുള്ള വാദങ്ങളാണ് അല്ലാഹുവിന്റെ പേരിൽ വ്യാജം പറഞ്ഞു (كَذَبَ عَلَى اللَّهِ) എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം. സത്യം (الصِّدْق)കൊണ്ട് വിവക്ഷ ഖുർആനും, നബിപ്രബോധനം ചെയ്യുന്ന തത്വങ്ങളുമാകുന്നു. സത്യംകൊണ്ട് വരുകയും, അതിനെ സത്യമാക്കുകയും ചെയ്തവർ (الَّذِي جَاء بِالصِّدْقِ وَصَدَّقَ بِهِ) നബി തിരുമേനിﷺയും സത്യവിശ്വാസികളും ആകുന്നു.

സത്യവിശ്വാസം സ്വീകരിച്ചുകൊണ്ട് സുകൃതങ്ങൾ ചെയ്തുവരുന്നവരുടെ പക്കൽ സ്വാഭാവികമായി വന്നേക്കാവുന്ന തെറ്റുകുറ്റങ്ങളെ അല്ലാഹു മാപ്പ് നൽകുകയും, അവരുടെ ഏറ്റവും നല്ല സുകൃതങ്ങളുടെ തോതനുസരിച്ച് തന്നെ അവർക്ക് മഹത്തായ പ്രതിഫലം നൽകുകയും ചെയ്യുമെന്ന് അല്ലാഹു വാഗ്ദാനം ചെയ്യുന്നു. സൂ: ഹൂദിൽ ഇപ്രകാരം പറയുന്നു : وَأَقِمِ الصَّلاَةَ طَرَفَيِ النَّهَارِ وَزُلَفًا مِّنَ اللَّيْلِ إِنَّ الْحَسَنَاتِ يُذْهِبْنَ السَّـيِّئَاتِ– هود : ١١٤ (പകലിന്റെ രണ്ടു തലക്കലും, രാത്രിയിൽ നിന്ന് കുറച്ച് സമയങ്ങളിലും നമസ്കാരം നിലനിറുത്തിപ്പോരുക. നിശ്ചയമായും നന്മകൾ തിന്മകളെ പോക്കിക്കളയുന്നതാകുന്നു). നബിﷺ പറഞ്ഞതായി അബൂദർറ് (റ) നിവേദനം ചെയ്യുന്നു: 'നീ എവിടെയായിരുന്നാലും അല്ലാഹുവിനെ സൂക്ഷിച്ചുകൊള്ളണം. എന്നാൽ അത് തിന്മയെത്തുടർന്ന് (ഒരു തിന്മ ചെയ്താൽ അതിന്റെ ഉടനെ ഒരു)നന്മ ചെയ്യുകയും വേണം. എന്നാൽ അത്, തിന്മയെ മായിച്ചുകളഞ്ഞേക്കും. ജനങ്ങളുമായി നല്ല സ്വഭാവത്തോടെ ഇടപെടുകയും ചെയ്യുക'. (അ; തി; ദാ.)

أَلَيْسَ ٱللَّهُ بِكَافٍ عَبْدَهُۥ ۖ وَيُخَوِّفُونَكَ بِٱلَّذِينَ مِن دُونِهِۦ ۚ وَمَن يُضْلِلِ ٱللَّهُ فَمَا لَهُۥ مِنْ هَادٍ ﴿٣٦﴾

**《36》 അല്ലാഹുവിന്റെ അടിയാന്ന് അവൻ [അല്ലാഹു] മതിയായവനല്ലേ?! അവന് പുറമെയുള്ളവരെക്കൊണ്ട് (നബിയേ) നിന്നെ അവർ ഭയപ്പെടുത്തിക്കൊണ്ടിരിക്കുന്നു! യാതൊരുവനെ അല്ലാഹു വഴിപിഴവിലാക്കുന്നുവോ അവന് വഴികാട്ടുന്ന ഒരുവനുമില്ല.**

وَمَن يَهْدِ ٱللَّهُ فَمَا لَهُۥ مِن مُّضِلٍّ ۗ أَلَيْسَ ٱللَّهُ بِعَزِيزٍ ذِى ٱنتِقَامٍ ﴿٣٧﴾

**《37》 യാതൊരുവന് അല്ലാഹു മാർഗദർശനം നൽകുന്നുവോ അവനെ വഴിപിഴപ്പിക്കുന്ന ഒരുവനും ഇല്ല. അല്ലാഹു ശിക്ഷാനടപടിയെടുക്കുന്നവനായ പ്രതാപശാലി അല്ലയോ?!**

---

《36》 أَلَيْسَ اللَّهُ അല്ലാഹു അല്ലയോ بِكَافٍ മതിയായവൻ, പോരുന്നവൻ عَبْدَهُ അവന്റെ അടിയാന്ന്, അടിമക്ക് وَيُخَوِّفُونَكَ അവർ നിന്നെ ഭയപ്പെടുത്തുന്നു بِالَّذِينَ യാതൊരുവ

يُضْلِلِ اللَّهُ രെക്കൊണ്ട് مِن دُونِهِ അവന്ന് പുറമെയുള്ള وَمَن ആരെങ്കിലും, യാതൊരുവൻ يُضْلِلِ اللَّهُ അല്ലാഹു വഴിപിഴവിലാക്കുന്നതായാൽ فَمَا لَهُ എന്നാൽ അവന്നില്ല مِنْ هَادٍ ഒരു വഴികാട്ടിയും ﴾37﴿ وَمَن ആരെങ്കിലും, യാതൊരുവൻ يَهْدِ اللَّهُ അല്ലാഹു മാർഗദർശനം നൽകിയാൽ, വഴികാട്ടിയാൽ فَمَا لَهُ എന്നാൽ അവന്നില്ല مِن مُّضِلٍّ ഒരു വഴിപിഴപ്പിക്കുന്നവനും أَلَيْسَ اللَّهُ അല്ലാഹു അല്ലേ بِعَزِيزٍ പ്രതാപശാലി ذِي انتِقَامٍ ശിക്ഷാനടപടിയുടെ ആൾ (ശിക്ഷനൽകുന്ന)

---

അല്ലാഹുവിന്റെ അസ്തിത്വം സമ്മതിക്കുന്ന ഏതൊരുവനെയും ഇരുത്തിച്ചിന്തിപ്പിക്കേണ്ടുന്ന ഗൗരവമേറിയ ഒരു വാക്യമത്രെ أَلَيْسَ اللَّهُ بِكَافٍ عَبْدَهُ (അല്ലാഹുവിന്റെ അടിയാന്ന് അല്ലാഹു പോരേ) എന്ന വാക്യം. അല്ലാഹു അല്ലാത്ത ഏതൊന്നിനെയും - അത് കല്ലോ, മണ്ണോ, ഗ്രഹങ്ങളോ, ദേവൻമാരോ, മലക്കുകളോ, ജിന്നുകളോ, പിശാചുക്കളോ, മഹാത്മാക്കളോ ആരെങ്കിലും ആയിക്കൊള്ളട്ടെ-ആരാധിക്കുകയോ, വിളിച്ചു പ്രാർത്ഥിക്കുകയോ ചെയ്യുന്നവർ ഈ വ്യക്തമായ സത്യത്തെ ധിക്കരിക്കുകയാണ്. തങ്ങളുടെ എല്ലാ കാര്യങ്ങൾക്കും അല്ലാഹു മതിയാകുകയില്ലെന്ന ധാരണയിൽ നിന്നാണല്ലോ അതെല്ലാം ഉണ്ടായിത്തീരുന്നത്.

ഹൂദ് നബി (അ)യുടെ ജനത അദ്ദേഹത്തോട് ഞങ്ങളുടെ ചില ദൈവങ്ങൾ നിനക്ക് എന്തോ കെടുതി ബാധിപ്പിച്ചിരിക്കുന്നുവെന്നല്ലാതെ ഞങ്ങൾക്ക് പറയുവാനില്ല (إِن نَّقُولُ إِلَّا اعْتَرَاكَ بَعْضُ آلِهَتِنَا– هود : ٥٤) എന്ന് പറയുകയുണ്ടായി. അത് പോലെ, തങ്ങളുടെ ദൈവങ്ങളുടെ കോപശാപത്തെക്കുറിച്ച് മുശ്‌രിക്കുകൾ നബിയെയും ഭീഷണിപ്പെടുത്താറുണ്ടായിരുന്നു. وَيُخَوِّفُونَكَ بِالَّذِينَ مِن دُونِهِ (അവന് പുറമെയുള്ളവരെക്കൊണ്ട് അവർ നിന്നെ ഭയപ്പെടുത്തുന്നു) എന്ന് പറഞ്ഞത് അങ്ങിനെയുള്ള ഭീഷണികളെക്കുറിച്ചാകുന്നു. വിഗ്രഹാരാധനയെ ആക്ഷേപിക്കുന്നവരോട് അവയുടെ ആരാധകൻമാരും, മഹാത്മാക്കളുടെ പേരിൽ നേർച്ച വഴിപാട് മുതലായ ആരാധനാകർമങ്ങൾ നടത്തുന്നതിനെ ആക്ഷേപിക്കുന്നവരോട് തൽകർത്താക്കളും ഇതുപോലെയുള്ള ഭീഷണികൾ പുറപ്പെടുവിക്കാറുണ്ട്. പക്ഷേ, ശിർക്കിന്റെ യാതൊരു കലർപ്പും കൂടാതെ അല്ലാഹുവിൽ വിശ്വസിക്കുകയും, അവന്റെ അടിയാനായി ജീവിക്കുകയും, നന്മയും തിന്മയും ബാധിക്കുന്നത് അല്ലാഹുവിങ്കൽ നിന്ന് മാത്രമാണെന്ന് ഉറപ്പിക്കുകയും ചെയ്യുന്നവരെ സംബന്ധിച്ചിടത്തോളം ഇത്തരം ഭീഷണിക്ക് യാതൊരു സ്ഥാനവുമില്ലല്ലോ.

وَلَئِن سَأَلْتَهُم مَّنْ خَلَقَ السَّمَاوَاتِ وَالْأَرْضَ لَيَقُولُنَّ اللَّهُ ۚ قُلْ أَفَرَأَيْتُم مَّا تَدْعُونَ مِن دُونِ اللَّهِ

**﴾38﴿ ആകാശങ്ങളെയും, ഭൂമിയെയും സൃഷ്ടിച്ചതാരാണ് എന്ന് നീ അവരോട് ചോദിച്ചുവെങ്കിൽ, നിശ്ചയമായും അവർ പറയും: 'അല്ലാഹു' എന്ന്. പറയുക:(ശരി) എന്നിരിക്കെ, അല്ലാഹുവിന് പുറമെ നിങ്ങൾ വിളി(ച്ചു പ്രാർത്ഥി)ക്കുന്നവയെ കണ്ടുവോ ?![അവയെപ്പറ്റി എനിക്കൊന്ന് പറഞ്ഞു തരുവിൻ:]**

إِنۡ أَرَادَنِيَ ٱللَّهُ بِضُرٍّ هَلۡ هُنَّ كَٰشِفَٰتُ ضُرِّهِۦٓ أَوۡ أَرَادَنِي بِرَحۡمَةٍ هَلۡ هُنَّ مُمۡسِكَٰتُ رَحۡمَتِهِۦۚ قُلۡ حَسۡبِيَ ٱللَّهُۖ عَلَيۡهِ يَتَوَكَّلُ ٱلۡمُتَوَكِّلُونَ ﴿٣٨﴾

**അല്ലാഹു വല്ല ഉപദ്രവത്തെയും എനിക്ക് ഉദ്ദേശിച്ചെങ്കിൽ, അവന്റെ ഉപദ്രവം നീക്കിക്കളയുന്നവയാണോ അവ?! അല്ലെങ്കിൽ, അവൻ എനിക്ക് വല്ല കാരുണ്യത്തെയും ഉദ്ദേശിച്ചാൽ അവന്റെ കാരുണ്യം പിടിച്ചുവെക്കുന്ന വയാണോ അവ?! പറയുക: എനിക്ക് അല്ലാഹു മതി! ഭരമേൽപിക്കുന്നവർ അവന്റെ മേൽ തന്നെ ഭരമേൽപിക്കു ന്നതാണ്.**

---

﴾**38**﴿ وَلَئِنۡ سَأَلۡتَهُم നീ അവരോട് ചോദിച്ചുവെങ്കിൽ مَنۡ خَلَقَ ആർ സൃഷ്ടിച്ചു, സൃഷ്ടിച്ചതാർ السَّمَاوَاتِ ആകാശങ്ങൾ وَالأَرۡضَ ഭൂമിയും لَيَقُولُنَّ തീർച്ചയായും അവർ പറയും اللَّهُ അല്ലാഹു എന്ന് قُلۡ നീ പറയുക أَفَرَأَيۡتُمۡ എന്നാൽ (എന്നിരിക്കെ) നിങ്ങൾ കണ്ടുവോ (ഒന്നു പറഞ്ഞുതരിൻ) مَاتَدۡعُونَ നിങ്ങൾ വിളിക്കുന്നവയെ مِنۡ دُونِ اللَّهِ അല്ലാഹുവിന് പുറമെ إِنۡ أَرَادَنِيَ എന്നെ (എനിക്ക്)ഉദ്ദേശിച്ചാൽ اللَّهُ അല്ലാഹു بِضُرٍّ വല്ല ഉപദ്രവംകൊണ്ടും, കെടുതിയെയും هَلۡ هُنَّ അവയാണോ كَاشِفَاتُ നീക്കം ചെയ്യുന്ന(തുറവിയാക്കുന്ന)വ ضُرِّهِ അവന്റെ ഉപദ്രവത്തെ أَوۡ أَرَادَنِي അല്ലെങ്കിൽ എന്നെ (എനിക്ക്) ഉദ്ദേശിച്ചാൽ بِرَحۡمَةٍ വല്ല കാരുണ്യംകൊണ്ടും, അനുഗ്രഹത്തെയും هَلۡ هُنَّ അവയാണോ مُمۡسِكَاتُ പിടിച്ചുവെക്കുന്നവ رَحۡمَتِهِ അവന്റെ കാരുണ്യം قُلۡ നീ പറയുക حَسۡبِيَ എനിക്ക് മതി اللَّهُ അല്ലാഹു عَلَيۡهِ يَتَوَكَّلُ അവന്റെ മേൽ ഭരമേല്പിക്കും, അർപ്പിക്കുന്നു الۡمُتَوَكِّلُونَ ഭരമേല്പിക്കുന്നവർ

---

ആകാശഭൂമികളുടെ സ്രഷ്ടാവ് അല്ലാഹുവാണെന്ന് അറിവുള്ളതോടുകൂടി, മറ്റേതെങ്കിലും വസ്തുക്കളെ ആരാധിക്കുകയും അവമൂലം നന്മയും തിന്മയും ലഭിച്ചേക്കുമെന്ന് വിശ്വസിക്കുകയും ചെയ്യുന്നത് തനി വിഡ്ഢിത്തമാണ് ; അല്ലാഹു ഉദ്ദേശിച്ചതിനപ്പുറം യാതൊന്നും ചെയ്വാൻ ആർക്കും സാധ്യമല്ല ; കാര്യങ്ങൾ ഭരമേല്പിക്കുവാൻ തികച്ചും അർഹനായുള്ളവൻ അല്ലാഹു മാത്രമാണ്; മറ്റുള്ളവരിൽ കാര്യങ്ങൾ അർപ്പിക്കുന്നത് നിഷ്പ്രയോജനമാണ്; തന്റേടമുള്ളവർ അല്ലാഹുവിൽ മാത്രമേ കാര്യങ്ങൾ ഭരമേൽപിക്കുകയുള്ളൂ ; അഥവാ അതാണ് വേണ്ടത് ; അവനിൽ ഭരമേൽപിച്ചുകഴിഞ്ഞാൽ പിന്നെ മറ്റാരുടെയും സഹായമോ, ഇടപെടലോ ആവശ്യവുമില്ല; എന്നൊക്കെയാണ് ഈ വചനങ്ങൾ ചൂണ്ടിക്കാട്ടുന്നത്.

ഇബ്നു അബ്ബാസ് (റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു : 'നീ അല്ലാഹുവിനെ കാത്ത്കൊള്ളുക, അവൻ നിന്നെ കാക്കും. നീ അല്ലാഹുവിനെ കാക്കുക, നിന്റെ മുമ്പിൽ നിനക്കവനെ കണ്ടെത്താം. സന്തോഷവേളയിൽ നീ അല്ലാഹുവിങ്കലേക്ക് അന്വേഷിച്ചുചെല്ലുക, കാഠിന്യത്തി(ഞെരുക്കത്തി)ന്റെ വേളയിൽ അവൻ നിന്നെ അറിഞ്ഞുകൊള്ളും (സഹായിക്കും). നീ (വല്ലതും) ചോദിക്കുന്ന പക്ഷം അല്ലാഹുവി

നോട് ചോദിക്കുക, നീ സഹായം തേടുന്ന പക്ഷം, അല്ലാഹുവിനെക്കൊണ്ട് സഹായം തേടുക. നീ അറിയണം : അല്ലാഹു നിന്റെ പേരിൽ നിശ്ചയിച്ചിട്ടില്ലാത്ത ഒരു ഉപദ്രവം നിനക്ക് ചെയ്‌വാനായി സമുദായം ഒരുമിച്ചു ചേർന്നാലും അവർ നിനക്ക് യാതൊരു ഉപദ്രവവും വരുത്തുകയില്ല. അല്ലാഹു നിന്റെ പേരിൽ നിശ്ചയിച്ചിട്ടില്ലാത്ത ഒരു ഉപകാരവും നിനക്ക് ചെയ്‌വാനായി സമുദായം ഒരുമിച്ചു ചേർന്നാലും അവർ നിനക്ക് യാതൊരു ഉപകാരവും ചെയ്കയില്ല' .................. (ابن ابي حاتم)

قُلْ يَـٰقَوْمِ ٱعْمَلُوا۟ عَلَىٰ مَكَانَتِكُمْ إِنِّى عَـٰمِلٌ ۖ فَسَوْفَ تَعْلَمُونَ ﴿٣٩﴾

**﴿39﴾ (നബിയേ) പറയുക : എന്റെ ജനങ്ങളേ, നിങ്ങൾ നിങ്ങളുടെ നിലപാടനുസരിച്ച് പ്രവൃത്തിച്ചേക്കുവിൻ, ഞാൻ (എന്റെ നിലയനുസരിച്ചും) പ്രവർത്തിക്കുന്നവനത്രെ. എന്നാൽ വഴിയെ നിങ്ങൾക്ക് അറിയാറാകും.**

مَن يَأْتِيهِ عَذَابٌ يُخْزِيهِ وَيَحِلُّ عَلَيْهِ عَذَابٌ مُّقِيمٌ ﴿٤٠﴾

**﴿40﴾ തന്നെ അപമാനപ്പെടുത്തുന്ന ശിക്ഷ തനിക്ക് വന്നെത്തുകയും തന്റെ മേൽ (സ്ഥിരമായി) നിലനിൽക്കുന്ന ശിക്ഷ വന്നിറങ്ങുകയും ചെയ്യുന്നത് ആർക്കായിരിക്കുമെന്ന്!**

---

﴿39﴾ قُلْ നീ പറയുക يَاقَوْمِ എന്റെ ജനങ്ങളേ اعْمَلُوا നിങ്ങൾ പ്രവർത്തികുക عَلَىٰ مَكَانَتِكُمْ നിങ്ങളുടെ സ്ഥാനം (നിലപാട്) അനുസരിച്ച് إِنِّي നിശ്ചയമായും ഞാൻ عَامِلٌ പ്രവർത്തിക്കുന്നവനാണ് فَسَوْفَ എന്നാൽ വഴിയെ تَعْلَمُونَ നിങ്ങൾക്കറിയാം. ﴿40﴾ مَنْ ആരാണ്, ആർക്കാണ് يَأْتِيهِ അവന്ന് വന്നെത്തുക عَذَابٌ ശിക്ഷ يُخْزِيهِ അവനെ അപമാനപ്പെടുത്തുന്ന, വഷളാക്കുന്ന وَيَحِلُّ عَلَيْهِ അവന്റെ മേൽ ഇറങ്ങിവരുകയും ചെയ്യും عَذَابٌ مُقِيمٌ നിലനിൽക്കുന്ന ശിക്ഷ

---

അപമാനപ്പെടുത്തുന്ന - അഥവാ വഷളാക്കുന്ന - ശിക്ഷ എന്ന് പറഞ്ഞത് ഭൂമിയിൽവെച്ചുതന്നെ താമസംവിനാ അവർ അനുഭവിക്കുവാൻ പോകുന്ന കൊല, ചിറ(ജയിൽ), കീഴൊതുങ്ങൽ ആദിയായവയും, നിലനിൽക്കുന്ന ശിക്ഷ എന്ന് പറഞ്ഞത് പരലോകശിക്ഷയുമാകുന്നു.

إِنَّآ أَنزَلْنَا عَلَيْكَ ٱلْكِتَـٰبَ لِلنَّاسِ بِٱلْحَقِّ ۖ فَمَنِ ٱهْتَدَىٰ فَلِنَفْسِهِۦ ۖ

**﴿41﴾ (നബിയേ) നിശ്ചയമായും നാം, മനുഷ്യർക്ക് വേണ്ടി യഥാർത്ഥ (മുറ) പ്രകാരം നിനക്ക് വേദഗ്രന്ഥം ഇറക്കിത്തന്നിരിക്കുന്നു. ആകയാൽ, ആരെങ്കിലും സന്മാർഗം പ്രാപിച്ചാൽ അതവന്റെ ദേഹത്തിന് (അഥവാ ആത്മാവിന്)തന്നെയാണ് (ഗുണമാ**

وَمَن ضَلَّ فَإِنَّمَا يَضِلُّ عَلَيْهَا ۖ وَمَآ أَنتَ عَلَيْهِم بِوَكِيلٍ ﴿٤١﴾

**വുക). ആരെങ്കിലും വഴി പിഴച്ചു പോയാൽ, അവൻ വഴിപിഴക്കുന്നതും അതിന്റെ മേൽ (ദോഷമായി ക്കൊണ്ട്) മാത്രമായിരിക്കും. നീ അവരുടെ മേൽ (ബാധ്യത) ഏല്പിക്കപ്പെട്ടവനല്ലതാനും.**

﴿41﴾ إِنَّآ أَنزَلْنَا നിശ്ചയമായും നാം ഇറക്കിയിരിക്കുന്നു عَلَيْكَ നിന്റെ മേൽ, നിനക്ക് ٱلْكِتَٰبَ വേദഗ്രന്ഥം لِلنَّاسِ മനുഷ്യർക്ക് വേണ്ടി بِٱلْحَقِّ യഥാർത്ഥ(മുറ) പ്രകാരം فَمَنِ ٱهْتَدَىٰ ആകയാൽ ആരെങ്കിലും സൻമാർഗം പ്രാപിച്ചാൽ فَلِنَفْسِهِۦ തനിക്കുതന്നെ, അവന്റെ ദേഹത്തിന് (ആത്മാവിന്) വേണ്ടിയാകുന്നു وَمَن ضَلَّ ആരെങ്കിലും വഴിപിഴച്ചാൽ فَإِنَّمَا يَضِلُّ എന്നാലവൻ വഴിപിഴക്കുന്നു عَلَيْهَا അതിന്റെ മേൽ(ദോഷമായി)മാത്രം وَمَآ أَنتَ നീ അല്ല عَلَيْهِم അവരുടെ മേൽ بِوَكِيلٍ (ബാധ്യത)ഏൽപിക്കപ്പെട്ടവൻ(ഉത്തരവാദി, അധികാരക്കാരൻ)

നല്ല മാർഗവും, ചീത്ത മാർഗവും യഥാവിധി വിവരിച്ചുകൊണ്ടുള്ള വേദഗ്രന്ഥം എല്ലാ ജനങ്ങൾക്കുമായി നാം അവതരിപ്പിച്ചുതന്നിട്ടുള്ളത്കൊണ്ട് സത്യം അറിയാതെ എനി ആരും വഴിപിഴച്ചുപോകേണ്ടതായി നേരിടുന്നില്ല. ഓരോരുത്തന്നും അവന്റെ ഇഷ്ടം പോലെ ഏത് മാർഗവും സ്വീകരിക്കാം. പക്ഷേ, അതിന്റെ ഗുണവും ദോഷവും അവനവൻ തന്നെ അനുഭവിക്കണം. നബിﷺയെ സംബന്ധിച്ചിടത്തോളം ആ ഗ്രന്ഥം ജനങ്ങൾക്ക് എത്തിച്ചും വിവരിച്ചും കൊടുക്കൽ മാത്രമേ ചുമതലയുള്ളൂ. അതവർ അംഗീകരിക്കാത്തപക്ഷം, അതിന്റെ ബാധ്യതയാകട്ടെ, അവരതു അംഗീകരിച്ചേ തീരൂ എന്ന നിർബന്ധമാകട്ടെ, നബിﷺയുടെ മേൽ ഇല്ല എന്ന് സാരം. മരണാനന്തരമുള്ള ഉയിർത്തെഴുന്നേൽപാണല്ലോ അവിശ്വാസികളുടെ നിഷേധത്തിന് വിധേയമായ ഒരു പ്രധാന വിഷയം. അതിന്റെ സാധ്യതയെ സ്ഥാപിക്കുന്ന ഒരു പ്രത്യക്ഷ ദൃഷ്ടാന്തം അടുത്ത വചനത്തിൽ അല്ലാഹു ഓർമപ്പെടുത്തുന്നു.

## വിഭാഗം - 5

ٱللَّهُ يَتَوَفَّى ٱلْأَنفُسَ حِينَ مَوْتِهَا وَٱلَّتِى لَمْ تَمُتْ فِى مَنَامِهَا ۖ فَيُمْسِكُ ٱلَّتِى قَضَىٰ عَلَيْهَا ٱلْمَوْتَ وَيُرْسِلُ ٱلْأُخْرَىٰٓ إِلَىٰٓ أَجَلٍ مُّسَمًّى ۚ

**﴿42﴾ (ജീവാത്മാക്കളുള്ള) ദേഹങ്ങളെ അവയുടെ മരണവേളയിൽ അല്ലാഹു പൂർണമായി (പിടിച്ച്)എടുക്കുന്നു: മരണപ്പെടാത്തവയെ അവയുടെ ഉറക്കിലും (പിടിച്ചെടുക്കുന്നു). എന്നിട്ട് യാതൊന്നിന്റെ മേൽ അവൻ മരണം വിധിച്ചുവോ അതിനെ അവൻ (വിട്ടയക്കാതെ) പിടിച്ചുവെക്കുന്നു: മറ്റേതിനെ ഒരു നിർണയിക്കപ്പെട്ട അവധിവരെ വിട്ടയക്കുകയും ചെയ്യു**

إِنَّ فِي ذَٰلِكَ لَآيَاتٍ لِّقَوْمٍ يَتَفَكَّرُونَ ﴿٤٢﴾

ന്നു. നിശ്ചയമായും, ചിന്തിക്കുന്ന ആളുകൾക്ക് അതിൽ ദൃഷ്ടാന്തങ്ങളുണ്ട്.

---

﴾42﴿ اللَّهُ يَتَوَفَّى അല്ലാഹു പൂർണമായെടുക്കുന്നു (പിടിച്ചെടുക്കുന്നു) الْأَنفُسَ ആത്മാക്കളെ (ജീവാത്മാക്കളെ) ദേഹങ്ങളെ حِينَ مَوْتِهَا അവയുടെ മരണവേളയിൽ, മരിക്കുമ്പോൾ وَالَّتِي യാതൊന്നിനെയും لَمْ تَمُتْ മരണപ്പെടാത്ത فِي مَنَامِهَا അതിന്റെ ഉറക്കിൽ فَيُمْسِكُ എന്നിട്ടവൻ പിടിച്ചുവെക്കുന്നു الَّتِي യാതൊന്നിനെ قَضَىٰ عَلَيْهَا അതിന്റെ മേൽ അവൻ വിധിച്ചു الْمَوْتَ മരണം وَيُرْسِلُ വിട്ടയക്കുകയും ചെയ്യും الْأُخْرَىٰ മറ്റേതിനെ إِلَىٰ أَجَلٍ ഒരു അവധിവരെ مُسَمًّى നിർണയിക്കപ്പെട്ട إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ ദൃഷ്ടാന്തങ്ങൾ لِقَوْمٍ ഒരു ജനതക്ക്, ചില ആളുകൾക്ക് يَتَفَكَّرُونَ ചിന്തിക്കുന്ന.

---

تَوَفَّى (തവഫ്ഫാ) എന്ന വാക്കിന്റെ അർത്ഥം പൂർത്തിയാക്കി എടുത്തു, തീർത്തു വാങ്ങി, നിറവേറ്റിയെടുത്തു എന്നൊക്കെയാണ്. ഒരാൾക്ക് കിട്ടുവാനുള്ള കടം മുഴുവൻ വസൂലാക്കിയാൽ تَوَفَّى الدَّيْن (അവൻ കടം മുഴുവൻ തീർത്തുവാങ്ങി) എന്ന് പറയപ്പെടും. ഒരാൾ മരണപ്പെട്ടാൽ ആയാളുടെ കാലം കഴിഞ്ഞുപോയി എന്ന അർത്ഥത്തിൽ تُوُفِّيَ (തുവുഫ്ഫിയ) എന്ന കർമിണി പ്രയോഗ രൂപത്തി(مجهول)ലും പറയപ്പെടുന്നു. അല്ലാഹു അയാളുടെ കാലം പൂർത്തിയാക്കി എന്ന അർത്ഥത്തിൽ توفاه الله (തവഫ്ഫാഹുല്ലാഹു) എന്നും പറയപ്പെടും. ചുരുക്കത്തിൽ മരണപ്പെടുത്തി എന്നോ മരണപ്പെട്ടു എന്നോ അല്ല ആ വാക്കിന്റെ സാക്ഷാൽ അർത്ഥം. കർത്താവും കർമവും അനുസരിച്ച് ചില സന്ദർഭങ്ങളിൽ അതിന്റെ അർത്ഥം സാക്ഷാൽക്കരിക്കപ്പെടുന്നത് മരണം മുഖേനയായിരിക്കുമെന്ന് മാത്രം. മരണവേളയിലും, ഉറങ്ങുന്ന അവസരത്തിലും അല്ലാഹു ആത്മാക്കളെ പിടിച്ചെടുക്കുന്നതിനെപ്പറ്റി ഈ ഒരേ ക്രിയ ഉപയോഗിച്ചുകൊണ്ട് പറഞ്ഞിട്ടുള്ളതിൽനിന്നുതന്നെ ഈ വസ്തുത മനസ്സിലാക്കാമല്ലോ. സൂ: സജദഃ 11-ാം വചനത്തിന്റെ വിവരണത്തിലും നാം ഇതിനെക്കുറിച്ച് സംസാരിച്ചിട്ടുണ്ട്. ചില തൽപര കക്ഷികൾ ഈസാ (അ) മരണപ്പെട്ടുപോയിരിക്കുന്നുവെന്ന തങ്ങളുടെ വാദത്തെ സ്ഥാപിക്കുവാൻ ഈ വാക്ക് (تَوَفَّى) ചൂഷണം ചെയ്യാറുള്ളതുകൊണ്ടാണ് ഇതിനെപ്പറ്റി പ്രത്യേകം നാം ഉണർത്തുന്നത്. نَفْس(നഫ്സ്) എന്ന വാക്കിന്റ പല അർത്ഥങ്ങൾ 6-ാം വചനത്തിൽ നാം വിവരിച്ചത് ഓർക്കുക.

ജീവനുള്ള ആളുകൾ മരണമടയുന്നതോടെ അവരുടെ ആത്മാക്കളെ അല്ലാഹു തീരെ പിടിച്ചെടുക്കുന്നു. അവർ അതോടെ ഇങ്ങിനി മടങ്ങിവരാത്ത വിധം മറ്റൊരു ലോകത്തേക്ക് നീങ്ങുകയും ഈ ലോകവുമായുള്ള ബന്ധം അവസാനിക്കുകയും ചെയ്യുന്നു. മരണമടഞ്ഞിട്ടില്ലാത്തവരുടെ ആത്മാവും അല്ലാഹു സദാ പിടിച്ചെടുക്കാറുണ്ട്. അതെ, ഉറങ്ങുന്ന അവസരത്തിൽ. ഉറങ്ങുന്നവർ യഥാർത്ഥത്തിൽ മരണമടയുന്നില്ലെങ്കിലും ഏതാണ്ട് മരണമടഞ്ഞവരെപ്പോലെ നിശ്ചേഷ്ടരാകുകയും, ഈ ബാഹ്യലോകബന്ധത്തിൽ നിന്നും കുറേ നേരത്തേക്ക് അകന്നുപോകുകയും ചെയ്യുന്നു. കുറേ കഴിയുമ്പോൾ വീണ്ടും അവർ ജീവചൈതന്യമുള്ളവരായിത്തീരുന്നു. ഇതെല്ലാം അല്ലാഹുവിന്റെ പ്രവർത്തനമത്രെ.

അൽപമൊന്ന് ചിന്തിച്ചുനോക്കുക!

മരണപ്പെട്ടവരിൽ നിന്ന് എന്താണപ്പോൾ നഷ്ടപ്പെട്ടത്? ജീവിച്ചിരുന്നപ്പോൾ അത് അവനിൽ എവിടെയായിരുന്നു? അതെവിടെനിന്ന് വന്നതായിരുന്നു? ഇപ്പോൾ അതെ ങ്ങോട്ട് പോയി? ഉറങ്ങിക്കിടക്കുന്നവനും മരണപ്പെട്ടവനെപ്പോലെ നിശ്ചേഷ്ടനാണ്; ബോധരഹിതനുമാണ്. ഇതെങ്ങിനെ സംഭവിച്ചു? അവന്റെ ജീവാത്മാവ്‌വേർപ്പെട്ടു പോയോ? അതിന് കാരണമെന്ത്? ഉണരുന്നത്‌വരെ അതെവിടെയായിരുന്നു ? തിരിച്ചു കൊണ്ടുവരുന്നത് ആരാണ്? ശ്വാസോച്ഛ്വാസവും, ബോധപൂർവ്വമല്ലാത്ത ചില ചലനങ്ങളും ഉറങ്ങുന്നവരിൽ അവശേഷിക്കുവാൻ മാത്രം അവനിൽ തങ്ങിനിൽക്കുന്ന ജീവാംശം ഏതായിരിക്കും? അവൻ കണ്ണടച്ച് അൽപസമയത്തിനകം അതുവരെ അവനുണ്ടായിരുന്ന അറിവും, കഴിവും ബോധവുമെല്ലാം പെട്ടെന്ന് വിട്ടുമാറുന്നതെങ്ങിനെ ? ഉണരുന്ന അതേ നിമിഷത്തിൽ തന്നെ അവ വീണ്ടും സിദ്ധമാകത്തവണ്ണം അവ എവിടെയായിരുന്നു ഒളി ഞ്ഞിരുന്നത്? ഇതിനിടയിൽ അജ്ഞാതമായ ഒരു ലോകത്ത് – സ്വപ്നലോകത്ത്‌വെച്ച്– അതുവരെ ഊഹിക്കുകപോലും ചെയ്‌വാൻ കഴിയാത്ത പല അനുഭവങ്ങളും അവൻ അനുഭവിക്കുന്നു. പുറമെയുള്ളവർക്ക് അതൊന്നും അറിയാൻ കഴിയുന്നുമില്ല. ഉറങ്ങി ക്കിടക്കുന്നവന്റെ ആത്മാവിന്മാത്രം അനുഭവപ്പെടുന്ന ഒന്നല്ല സ്വപ്നമെന്നു തീർച്ചയാ ണ്. അവന്റെ ശരീരത്തിനും ചില ആസ്വാദനങ്ങൾ സ്വപ്നങ്ങളിൽ ഉണ്ടാകുന്നുണ്ട്. എന്താ ണിതിന്റെയെല്ലാം രഹസ്യം? ഉറങ്ങിക്കിടക്കുന്നവൻ ചിലപ്പോൾ ഉച്ചത്തിൽ ശബ്ദിക്കുക യോ, എഴുന്നേറ്റ് വല്ലതും പ്രവർത്തിക്കുകയോ ചെയ്യുന്നത് നാം കാണുന്നു. ഉണർന്ന ശേഷം അതിനെപ്പറ്റി അറിയുന്നുമില്ല. അവന്റെ ഇച്ഛക്കോ ഉദ്ദേശ്യത്തിനോ അതിൽ പങ്കു മില്ല. ഇങ്ങിനെയുള്ള ഓരോന്നിനെസംബന്ധിച്ചും ചിന്തിച്ചു നോക്കുക! നിശ്ചയമായും അതിലെല്ലാം ചിന്തിക്കുന്നവർക്ക് പല പാഠങ്ങളും ദൃഷ്ടാന്തങ്ങളും ലഭിക്കുവാനുണ്ട്. ( إِنَّ فِي ذَٰلِكَ لَآيَاتٍ لِّقَوْمٍ يَتَفَكَّرُونَ ) ഇതെല്ലാം ഒരു വ്യവസ്ഥപ്രകാരം നടത്തിക്കൊണ്ടിരി ക്കുന്ന കർത്താവിന് മരണപ്പെട്ടവരെ വീണ്ടും ജീവിപ്പിക്കുവാനും കഴിയുമെന്ന് മനസ്സി ലാക്കുവാൻ കഴിയാത്ത ബുദ്ധി എത്രമാത്രം ശോചനീയം?!

ബുഖാരി–മുസ്‌ലിം (റ) ഉദ്ധരിച്ചിട്ടുള്ള ഒരു നബിവചനത്തിന്റെ സാരം ഇപ്രകാര മാകുന്നു: 'നിങ്ങളൊരാൾ വിരിപ്പിലേക്ക് – ഉറങ്ങുവാൻ – ചെല്ലുമ്പോൾ തന്റെ വസ്ത്ര ത്തിന്റെ തലപ്പുകൊണ്ട് അതൊന്നു തട്ടിക്കുടഞ്ഞു കൊള്ളട്ടെ, കാരണം അവൻ അത് വിട്ടുപോന്നതിനുശേഷം അതിൽ വല്ലതും സംഭവിച്ചിട്ടുണ്ടോ എന്നവന് അറിയുകയില്ല ല്ലോ. പിന്നീട് അവൻ ഇങ്ങിനെ പറഞ്ഞുകൊള്ളട്ടെ:

بِاسْمِكَ رَبِّي وَضَعْتُ جَنْبِي وَبِكَ ارْفَعُهُ اِنْ امسكتَ نَفسِي فارْحَمْهَا وَاِنْ ارْسَلْتَهَا فاحفظها بِمَا تَحْفَظُ بِهِ عِبَادَكَ الصَّالِحِينَ

(എന്റെ റബ്ബേ, നിന്റെ നാമത്തിൽ എന്റെ പാർശ്വം –ശരീരത്തിന്റെ ഭാഗം–ഞാൻ ഇതാ വെക്കുന്നു. നിന്നെക്കൊണ്ടുതന്നെ ഞാനതിനെ ഉയർത്തുകയും ചെയ്യും. എന്റെ ആത്മാ വിനെ നീ പിടിച്ചുവെക്കുന്ന പക്ഷം, അതിന് കരുണ ചെയ്യേണമേ ! നീ അതിനെ വിട്ടു തരുന്ന പക്ഷം നിന്റെ സദ്‌വൃത്തരായ അടിയാന്മാരെ നീ കാത്ത് സൂക്ഷിക്കുന്ന പ്രകാരം നീ അതിനെ കാത്ത്സൂക്ഷിക്കുകയും ചെയ്യേണമേ!)

أَمِ ٱتَّخَذُواْ مِن دُونِ ٱللَّهِ شُفَعَآءَ ۚ قُلْ أَوَلَوْ كَانُواْ لَا يَمْلِكُونَ شَيْـًٔا وَلَا يَعْقِلُونَ ﴿٤٣﴾

**《43》 അതല്ല, അല്ലാഹുവിന് പുറമെ, വല്ല ശുപാർശക്കാരെയും അവർ ഏർപ്പെടുത്തിയിരിക്കുന്നുവോ?! പറയുക : അവർ [ആ ശുപാർശക്കാർ] യാതൊന്നും അധീനമാക്കുന്നുമില്ല, (ബുദ്ധികൊണ്ട്) മനസ്സിലാക്കുന്നുമില്ല, എന്നിരുന്നാൽപോലുമോ?! [എന്നാലും അവരെ ശുപാർശക്കാരായി സ്വീകരിക്കുകയോ?!]**

قُل لِّلَّهِ ٱلشَّفَـٰعَةُ جَمِيعًا ۖ لَّهُۥ مُلْكُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۖ ثُمَّ إِلَيْهِ تُرْجَعُونَ ﴿٤٤﴾

**《44》 പറയുക: അല്ലാഹുവിനാണ് ശുപാർശ മുഴുവനും. [അവന്റെ ഹിതമനുസരിച്ചേ അത് നടക്കൂ.] ആകാശങ്ങളുടെയും ഭൂമിയുടെയും രാജാധിപത്യം അവന്നാകുന്നു. പിന്നീട് അവനിലേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.**

---

《43》 أَمِ അതല്ല, അഥവാ اتَّخَذُوا അവർ ആക്കി (ഏർപ്പെടുത്തി)യിരിക്കുന്നുവോ مِنْ دُونِ اللَّهِ അല്ലാഹുവിന് പുറമെ شُفَعَاءَ ചില ശുപാർശക്കാരെ قُلْ നീ പറയുക أَوَلَوْ كَانُوا അവർ ആയിരുന്നാൽ പോലുമോ لَا يَمْلِكُونَ അവർ സ്വാധീനമാക്കുന്നില്ല (പ്രാപ്തമാകുന്നില്ല) شَيْئًا യാതൊന്നും, ഒട്ടും وَلَا يَعْقِلُونَ അവർ ഗ്രഹിക്കുന്നുമില്ല, മനസ്സിലാക്കുന്നുമില്ല. 《44》 قُلْ നീ പറയുക لِلَّهِ അല്ലാഹുവിനാണ് الشَّفَاعَةُ ശുപാർശ جَمِيعًا മുഴുവനും لَهُ അവന്നാണ് مُلْكُ السَّمَاوَاتِ ആകാശങ്ങളുടെ രാജത്വം, ആധിപത്യം وَالْأَرْضِ ഭൂമിയുടെയും ثُمَّ إِلَيْهِ പിന്നെ അവങ്കലേക്ക് تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു.

---

വിഗ്രഹങ്ങൾ അല്ലാഹുവിന്റെ അടുക്കൽ തങ്ങൾക്ക് ശുപാർശ ചെയ്യുമെന്ന് മുശ്‌രിക്കുകൾ പറയുന്നതിനെ പരാമർശിച്ചുകൊണ്ടുള്ളതാണ് ഈ വചനങ്ങൾ. യാതൊരുവിധ കഴിവോ, ബുദ്ധിയോ, ബോധമോ ഇല്ലാത്ത അവയുടെ ശുപാർശ പ്രതീക്ഷിക്കുന്നതിലുള്ള വിഡ്ഢിത്തവും, അല്ലാഹുവിന്റെ മുമ്പിൽ ഇഷ്ടംപോലെ ശുപാർശ സമർപ്പിക്കുവാൻ ആർക്കും സാധ്യമല്ലെന്ന വസ്തുതയുമാണ് അവ ചൂണ്ടിക്കാട്ടുന്നത്. ശുപാർശ ചെയ്യുന്നവർക്ക് പോലും മുൻകൂട്ടി അനുമതി ലഭിക്കാതെ അല്ലാഹുവിങ്കൽ ശുപാർശ സാധ്യമല്ല. مَن ذَا الَّذِي يَشْفَعُ عِندَهُ إِلَّا بِإِذْنِهِ (അവന്റെ അനുവാദപ്രകാരമല്ലാതെ അവന്റെ അടുക്കൽ ശുപാർശ ചെയ്യുന്നവർ ആരുണ്ട് ?! (2:255) وَلَا يَشْفَعُونَ إِلَّا لِمَنِ ارْتَضَى (അവൻ തൃപ്തിപ്പെട്ടു കൊടുത്തവർക്കല്ലാതെ അവർ ശുപാർശ ചെയ്കയുമില്ല (21:28)

وَإِذَا ذُكِرَ ٱللَّهُ وَحْدَهُ ٱشْمَأَزَّتْ قُلُوبُ

**《45》 അല്ലാഹുവിനെക്കുറിച്ചു മാത്രം പ്രസ്താവിക്കപ്പെട്ടാൽ, പര**

ٱلَّذِينَ لَا يُؤْمِنُونَ بِٱلْـَٔاخِرَةِ ۖ وَإِذَا ذُكِرَ ٱلَّذِينَ مِن دُونِهِۦٓ إِذَا هُمْ يَسْتَبْشِرُونَ ﴿٤٥﴾

**ലോകത്തിൽ വിശ്വസിക്കാത്തവരുടെ ഹൃദയങ്ങൾ അറച്ചു ചുളുങ്ങുന്നതാണ്. അവനു പുറമെയുള്ളവരെപ്പറ്റി പ്രസ്താവിക്കപ്പെട്ടാൽ, അപ്പോഴതാ അവർ, സന്തോഷം പ്രകടിപ്പിക്കുകയും ചെയ്യുന്നു !**

《45》 وَإِذَاذُكِرَ പ്രസ്താവിക്കപ്പെട്ടാൽ, പറയപ്പെട്ടാൽ ٱللَّهُ അല്ലാഹുവിനെക്കുറിച്ച് وَحْدَهُ അവൻ മാത്രമായി ٱشْمَأَزَّتْ അറക്കും, ചുളുങ്ങും (ഇറുകും) قُلُوبُ ഹൃദയങ്ങൾ ٱلَّذِينَ لَا يُؤْمِنُونَ വിശ്വസിക്കാത്തവരുടെ بِٱلْآخِرَةِ പരലോകത്തിൽ وَإِذَاذُكِرَ പ്രസ്താവിക്കപ്പെട്ടാൽ ٱلَّذِينَ مِن دُونِهِ അവന് പുറമെയുള്ളവരെപ്പറ്റി إِذَاهُمْ അപ്പോഴതാ അവർ يَسْتَبْشِرُونَ സന്തോഷം പ്രകടിപ്പിക്കുന്നു, സന്തുഷ്ടരാകുന്നു.

മുശ്‌രിക്കുകൾ അല്ലാഹുവിന്റെ അസ്തിത്വം നിഷേധിക്കുന്നവരല്ലെങ്കിലും അല്ലാഹുവിനെക്കുറിച്ചു മാത്രം വല്ലതും പ്രസ്താവിക്കപ്പെടുമ്പോൾ – അതിൽ തങ്ങളുടെ ആരാധ്യവസ്തുക്കൾക്ക് സ്ഥാനം കൽപിക്കപ്പെട്ടില്ലെന്ന കാരണത്താൽ–അവരുടെ ഹൃദയത്തിൽ അറപ്പും വെറുപ്പും പ്രകടമാകുന്നു. നേരെ മറിച്ച് തങ്ങളുടെ ദൈവങ്ങളുടെ പേരും കൂടി കൂട്ടിചേർത്ത് പറയുകയോ, അല്ലെങ്കിൽ അല്ലാഹുവിന്റെ പേരു പറയാതെ അവയുടെ പേരുകൾ മാത്രം പ്രസ്താവിക്കപ്പെടുകയോ ആണെങ്കിൽ അവർ സന്തുഷ്ടരുമായിരിക്കും. മുസ്‌ലിം സമുദായത്തിൽതന്നെ, ശിർക്കുപരമായ അന്ധവിശ്വാസങ്ങൾ ഹൃദയത്തിൽ സ്ഥലം പിടിച്ചിട്ടുള്ള ചിലരിലും ഈ സ്വഭാവം കാണാറുണ്ടെന്ന് വ്യസനപൂർവ്വം പറയേണ്ടിയിരിക്കുന്നു. അല്ലാഹുവിന്റെ കൃപകൊണ്ട് അല്ലാഹു സുഖപ്പെടുത്തട്ടെ; അല്ലാഹുവേകാക്കണേ എന്നൊക്കെ പറയുന്ന സന്ദർഭങ്ങളിൽ, അല്ലാഹുവിന്റെ കൂടെ നേർച്ചക്കാരുടെയോ, ചില ശൈഖൻമാരുടെയോ പേരുകൾ കൂടി കൂട്ടിച്ചേർക്കുന്നതും, അല്ലെങ്കിൽ അല്ലാഹുവിന്റെ പേർ പറയാതിരിക്കുന്നതുമായിരിക്കും അവർക്ക് ഇഷ്ടം ! ഈ വചനമോ, അല്ലെങ്കിൽ അടുത്ത വചനമോ പോലെയുള്ള ഒരു ആയത്തെങ്കിലും ഇവർ നിഷ്പക്ഷമായി ശ്രദ്ധിച്ചിരുന്നുവെങ്കിൽ തങ്ങളുടെ ഈ അപരാധത്തിന്റെ ഭയങ്കരത ഇവർക്ക് മനസ്സിലാക്കാമായിരുന്നു.

قُلِ ٱللَّهُمَّ فَاطِرَ ٱلسَّمَٰوَٰتِ وَٱلْأَرْضِ عَٰلِمَ ٱلْغَيْبِ وَٱلشَّهَٰدَةِ أَنتَ تَحْكُمُ بَيْنَ عِبَادِكَ فِى مَا كَانُوا۟ فِيهِ يَخْتَلِفُونَ ﴿٤٦﴾

**《46》 (നബിയേ) പറയുക: അല്ലാഹുവേ, ആകാശങ്ങളെയും, ഭൂമിയെയും (മാതൃകയില്ലാതെ) സൃഷ്ടിച്ചുണ്ടാക്കിയവനേ, അദൃശ്യത്തെയും ദൃശ്യത്തെയും അറിയുന്നവനേ! നിന്റെ അടിയാൻമാർക്കിടയിൽ, അവർ ഭിന്നിച്ചുകൊണ്ടിരിക്കുന്ന വിഷയത്തിൽ നീ തന്നെ വിധി കല്പിക്കുന്നതാണ്.**

﴾46﴿ قُلِ നീ പറയുക اللَّهُمَّ അല്ലാഹുവേ فَاطِرَ السَّمَاوَاتِ ആകാശങ്ങളുടെ സ്രഷ്ടാവേ, സ്രഷ്ടാവായ وَالْأَرْضِ ഭൂമിയുടെയും عَالِمَ الْغَيْبِ അദൃശ്യം അറിയുന്നവനേ, അറിയുന്നവനായ وَالشَّهَادَةِ ദൃശ്യവും (പ്രത്യക്ഷമായതും) أَنْتَ تَحْكُمُ നീ (തന്നെ) വിധി കൽപിക്കുന്നതാണ് بَيْنَ عِبَادِكَ നിന്റെ അടിയാന്മാർക്കിടയിൽ فِي مَا യാതൊന്നിൽ كَانُوا فِيهِ അതിൽ അവരായിരുന്നു يَخْتَلِفُونَ ഭിന്നിച്ചുകൊണ്ടിരിക്കും

---

അതിമഹത്തായ ഒരു പ്രാർത്ഥനാ കീർത്തനം! നബി തിരുമേനിﷺക്കും സത്യവിശ്വാസികൾക്കും മന:ശാന്തിയും, അവിശ്വാസികൾക്ക് താക്കീതും അടങ്ങുന്ന ഈ പ്രാർത്ഥനാ വാക്യങ്ങൾ അല്ലാഹു നബിﷺക്കും പഠിപ്പിക്കുന്നു. നബിﷺയാകട്ടെ, അത് അനുഷ്ഠാനത്തിൽ വരുത്തുകയും ചെയ്തിരിക്കുന്നു. നാമും അതിനെ പിൻപറ്റേണ്ടതുണ്ടെന്ന് പറയേണ്ടതില്ല. രാത്രി സുന്നത്ത് നമസ്കാരം തുടങ്ങുന്ന അവസരത്തിൽ തിരുമേനിﷺ ഇപ്രകാരം പറയാറുണ്ടായിരുന്നുവെന്ന് ആഇശഃ (റ) നിവേദനം ചെയ്തിരിക്കുന്നു!

اَللَّهُمَّ رَبَّ جِبرِيلَ وَمِيكَائِيلَ وَاسْرَافِيلَ فَاطِرَ السَّمٰوَاتِ وَالارْضِ عَالِمَ الغَيْبِ وَالشَّهَادَةِ اَنْتَ تَحْكُمُ بَيْنَ عِبَادِكَ فِيمَا كَانُوا فِيهِ يَخْتَلِفُونَ. اِهْدِنِى لِمَا اخْتُلِفَ فِيهِ مِنَ الحَقِّ بِإِذْنِكَ اِنَّكَ تَهْدِى مَن يَشَآءُ اِلَى صِرَاطٍ مُسْتَقِيمْ – مسلم وابوداود والبيهقي

(അല്ലാഹുവേ ! ജിബ്‌രീലിന്റെയും മീകാഈലിന്റെയും ഇസ്‌റാഫീലിന്റെയും രക്ഷിതാവേ ! ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടി കർത്താവേ ! അദൃശ്യവും ദൃശ്യവും അറിയുന്നവനേ ! നിന്റെ അടിയാന്മാർ ഭിന്നിച്ചുകൊണ്ടിരിക്കുന്ന കാര്യത്തിൽ അവർക്കിടയിൽ നീ തന്നെ വിധി കൽപ്പിക്കുന്നു. ഭിന്നിപ്പിന് വിധേയമായിട്ടുള്ള യഥാർത്ഥത്തിലേക്ക് നിന്റെ അനുമതി പ്രകാരം എനിക്ക് നീ മാർഗദർശനം നൽകേണമേ! നിശ്ചയമായും നീ ഉദ്ദേശിക്കുന്നവരെ നീ നേരായ പാതയിലേക്ക് വഴി കാട്ടുന്നതാണ്. (മു: ദാ: ബ.) ഏതാണ്ട് ഇതുപോലെയുള്ള വേറെയും ഹദീഥുകൾ കാണാം.

وَلَوْ أَنَّ لِلَّذِينَ ظَلَمُوا۟ مَا فِى ٱلْأَرْضِ جَمِيعًا وَمِثْلَهُۥ مَعَهُۥ لَٱفْتَدَوْا۟ بِهِۦ مِن سُوٓءِ ٱلْعَذَابِ يَوْمَ ٱلْقِيَـٰمَةِ ۚ وَبَدَا لَهُم مِّنَ ٱللَّهِ مَا لَمْ يَكُونُوا۟ يَحْتَسِبُونَ ﴿٤٧﴾

**﴾47﴿ അക്രമം പ്രവർത്തിച്ചവർക്ക് ഭൂമിയിലുള്ളത് മുഴുവനും, അതോടുകൂടി അതിന്റെ അത്രയുംകൂടി ഉണ്ടായിരുന്നാലും, ക്വിയാമത്ത്നാളിൽ, കടുത്ത ശിക്ഷനിമിത്തം അവരത്(മുഴുവനും) തെണ്ടം കൊടുത്തേക്കുന്നതാണ്. അവർ കണക്ക് കൂട്ടിയിട്ടില്ലാത്ത (പലതും) അല്ലാഹുവിങ്കൽ നിന്ന് അവർക്ക് വെളിവാകുകയും ചെയ്യും.**

وَبَدَا لَهُمْ سَيِّـَٔاتُ مَا كَسَبُوا۟ وَحَاقَ بِهِم مَّا كَانُوا۟ بِهِۦ يَسْتَهْزِءُونَ ﴿٤٨﴾

**﴾48﴿ അവർ സമ്പാദിച്ചുവെച്ചതിന്റെ തിൻമകളും അവർക്ക് വെളിപ്പെടും: അവർ യാതൊന്നിനെക്കുറിച്ച് പരിഹാസം കൊണ്ടിരുന്നുവോ അത് അവരിൽ (വന്ന്)വലയം ചെയ്യുകയും ചെയ്യും.**

---

﴾47﴿ وَلَوْ أَنَّ ഉണ്ടായിരുന്നുവെങ്കിൽ لِلَّذِينَ ظَلَمُوا അക്രമം പ്രവർത്തിച്ചവർക്ക് مَا فِي الْأَرْضِ ഭൂമിയിലുള്ളത് جَمِيعًا മുഴുവനും وَمِثْلَهُ അതിന്റെ അത്രയും مَعَهُ അതോടുകൂടി لَافْتَدَوْا بِهِ അവരത് തെണ്ടം കൊടുക്കുന്നതാണ് (അത് കൊടുത്തു മോചനം തേടും) مِن سُوءِ الْعَذَابِ ശിക്ഷയുടെ കെടുതി (കഠിന ശിക്ഷ) നിമിത്തം يَوْمَ الْقِيَامَةِ ക്വിയാമത്ത് നാളിൽ وَبَدَا لَهُمْ അവർക്ക് വെളിവാകുക (വ്യക്തമാകുക)യും ചെയ്യും مِنَ اللَّهِ അല്ലാഹുവിങ്കൽനിന്ന് مَا لَمْ يَكُونُوا അവർ ആയിരുന്നില്ലാത്തത് يَحْتَسِبُونَ കണക്കാക്കുക, വിചാരിക്കും. ﴾48﴿ وَبَدَا لَهُمْ അവർക്ക് വെളിവാകുകയും ചെയ്യും سَيِّئَاتُ തിൻമകൾ (കെടുതികൾ) مَا كَسَبُوا അവർ സമ്പാദിച്ച(പ്രവർത്തിച്ച)തിന്റെ وَحَاقَ بِهِمْ അവരിൽ(വന്നു) വലയം ചെയ്കയും ചെയ്യും مَا യാതൊന്ന് كَانُوا بِهِ അതിനെക്കുറിച്ച് അവരായിരുന്നു يَسْتَهْزِئُونَ പരിഹാസം കൊള്ളും.

---

അക്രമികൾക്ക് അവരുടെ പ്രവർത്തന ഫലമായി പരലോകത്തുവെച്ച് കഠിന ശിക്ഷ അനുഭവപ്പെടുമ്പോൾ, അതിൽ നിന്ന് മോചനം ലഭിക്കുവാൻ വേണ്ടി എന്തുപോലും തെണ്ടം കൊടുത്തു രക്ഷനേടുവാൻ അവർ തയ്യാറായിരിക്കും. പക്ഷേ, ഫലമെന്ത് ?! തങ്ങൾക്ക് ഊഹിക്കുവാൻപോലും കഴിഞ്ഞിരുന്നില്ലാത്ത കഠിനകഠോരങ്ങളായ ശിക്ഷകളായിരിക്കും അവിടെ അനുഭവപ്പെടുക. മുമ്പവർക്ക് അനുമാനിക്കുവാൻ പോലും കഴിയാതിരുന്ന പല യാഥാർത്ഥ്യങ്ങളും അവർക്ക് വ്യക്തമാകുകയും ചെയ്യും. അല്ലാഹു നമ്മെ കാത്തു രക്ഷിക്കട്ടെ, ആമീൻ. മിക്ക മനുഷ്യരിലും കാണപ്പെടുന്ന ഒരു പൊതു സ്വഭാവം അടുത്ത ആയത്തിൽ അല്ലാഹു വിവരിക്കുന്നു:

فَإِذَا مَسَّ ٱلْإِنسَـٰنَ ضُرٌّ دَعَانَا ثُمَّ إِذَا خَوَّلْنَـٰهُ نِعْمَةً مِّنَّا قَالَ إِنَّمَآ أُوتِيتُهُۥ عَلَىٰ عِلْمٍۭ ۚ بَلْ هِىَ فِتْنَةٌ وَلَـٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿٤٩﴾

**﴾49﴿ എന്നാൽ, മനുഷ്യനെ വല്ല ഉപദ്രവവും സ്പർശിച്ചാൽ അവൻ നമ്മെ വിളി(ച്ചു പ്രാർത്ഥി)ക്കുന്നതാണ്. പിന്നീട് നമ്മുടെ പക്കൽനിന്ന് വല്ല അനുഗ്രഹവും നാം അവന് (ദാനമായി) അധീനപ്പെടുത്തിക്കൊടുത്താൽ അവൻ പറയും: നിശ്ചയമായും, ഇതെനിക്ക് നൽകപ്പെട്ടിരിക്കുന്നത് (തക്കതായ) അറിവോടെത്തന്നെയാണ് എന്ന് ! പക്ഷേ, അതൊരു പരീക്ഷണമാകുന്നു. എങ്കിലും, അവ**

**രിൽ അധികമാളും അറിയുന്നില്ല.**

﴿49﴾ فَإِذَامَسَّ എന്നാൽ ബാധിച്ചാൽ, തൊട്ടാൽ, സ്പർശിച്ചാൽ الإِنْسَانَ മനുഷ്യനെ ضُرٌّ വല്ല ഉപദ്രവവും دَعَانَا അവൻ നമ്മെ വിളിക്കും ثُمَّ പിന്നീട് إِذَاخَوَّلْنَاهُ അവന്ന് നാം അധീനമാക്കി (ദാനമായി)കൊടുത്താൽ نِعْمَةًمِّنَّا നമ്മിൽ നിന്ന് വല്ല അനുഗ്രഹവും قَالَ അവൻ പറയും إِنَّمَاأُوتِيتُهُ നിശ്ചയമായും അതെനിക്ക് നൽകപ്പെട്ടിരിക്കുന്നു عَلَىٰ عِلْمٍ അറിവോടെത്തന്നെ, അറിവുള്ളതിന്റെ പേരിൽ بَلْ هِيَ പക്ഷേ അത് فِتْنَةٌ ഒരു പരീക്ഷണമാണ് وَلَٰكِنَّ أَكْثَرَهُمْ എങ്കിലും അവരിൽ അധികമാളുകളും لَا يَعْلَمُونَ അവർ അറിയുന്നില്ല.

عَلَىٰ عِلْمٍ (അറിവോടെത്തന്നെ) എന്ന വാക്കിന് രണ്ട് പ്രകാരത്തിൽ വിവക്ഷ നൽകപ്പെടാവുന്നതാണ്. (1) എനിക്ക് വേണ്ടത്ര അറിവും സാമർത്ഥ്യവും ഉള്ളതാണ് ഇത് ലഭിക്കുവാൻ കാരണം എന്നും (2) അല്ലാഹുവിന് എന്റെ അർഹതയെക്കുറിച്ച് ശരിക്ക് അറിയുന്നതുകൊണ്ടാണിത് ലഭിച്ചത് എന്നും. തത്വത്തിൽ രണ്ടും ഒന്നുതന്നെ. ആപത്തും വിഷമവും വരുമ്പോൾ വിനയവും ഭക്തിയും പ്രദർശിപ്പിക്കുകയും, സുഖസൗകര്യങ്ങൾ ലഭിക്കുമ്പോൾ അതെല്ലാം തങ്ങളുടെ യോഗ്യതകൊണ്ട് സിദ്ധിച്ചതാണെന്ന് അഹങ്കരിക്കുകയും ചെയ്യുമെന്ന് സാരം. ഇത് അല്ലാഹുവിനോടുള്ള നന്ദികേടാണെന്ന് മാത്രമല്ല; ധിക്കാര ബുദ്ധിയും കൂടിയാണല്ലോ. ഇതിന്റെ അനന്തരഫലം അല്ലാഹു പറയുന്നത് നോക്കുക:

قَدْ قَالَهَا ٱلَّذِينَ مِن قَبْلِهِمْ فَمَآ أَغْنَىٰ عَنْهُم مَّا كَانُوا۟ يَكْسِبُونَ ﴿٥٠﴾

**﴿50﴾ ഇവരുടെ മുമ്പുള്ളവർ ഇത് [ഇങ്ങിനെയുള്ള വാക്ക്] പറയുകയുണ്ടായിട്ടുണ്ട്. എന്നിട്ട് അവർ സമ്പാദിച്ചുവെച്ചിരുന്നത് അവർക്ക് പ്രയോജനപ്പെട്ടില്ല.**

فَأَصَابَهُمْ سَيِّـَٔاتُ مَا كَسَبُوا۟ ۚ وَٱلَّذِينَ ظَلَمُوا۟ مِنْ هَٰٓؤُلَآءِ سَيُصِيبُهُمْ سَيِّـَٔاتُ مَا كَسَبُوا۟ وَمَا هُم بِمُعْجِزِينَ ﴿٥١﴾

**﴿51﴾ അങ്ങനെ, അവർ സമ്പാദിച്ചതിന്റെ തിൻമകൾ അവർക്ക് ബാധിച്ചു. (അത് പോലെ) ഇക്കൂട്ടരിൽ നിന്നും അക്രമം പ്രവർത്തിച്ചിട്ടുള്ളവരാകട്ടെ, തങ്ങൾ സമ്പാദിച്ചുവെച്ചിട്ടുള്ളതിന്റെ തിൻമകൾ അവർക്കും അടുത്ത് ബാധിക്കുന്നതാകുന്നു;അവർ (അല്ലാഹുവിനെ പരാജയപ്പെടുത്തി ) അസാധ്യമാക്കുന്നവരല്ലതാനും**

أَوَلَمْ يَعْلَمُوٓا۟ أَنَّ ٱللَّهَ يَبْسُطُ ٱلرِّزْقَ لِمَن يَشَآءُ وَيَقْدِرُ ۚ إِنَّ فِى ذَٰلِكَ

**﴿52﴾ അവർക്കറിഞ്ഞുകൂടേ, അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് അവൻ ഉപജീവനം വിശാലപ്പെടുത്തിക്കൊടുക്കുകയും, (ഉദ്ദേശിക്കുന്നവർക്ക്) കുടുസ്സാക്കുകയും ചെയ്യുന്നു**

لَأٓيَـٰتٖ لِّقَوۡمٖ يُؤۡمِنُونَ ﴿٥٢﴾

**വെന്ന്?! നിശ്ചയമായും അതിൽ വിശ്വസിക്കുന്ന ജനങ്ങൾക്ക് ദൃഷ്ടാന്തങ്ങളുണ്ട്.**

《50》 قَدْقَالَهَا അത് പറയുകയുണ്ടായിട്ടുണ്ട് الَّذِينَ യാതൊരു കൂട്ടർ مِنْ قَبْلِهِمْ അവരുടെ (ഇവരുടെ) മുമ്പുള്ള فَمَا أَغْنَىٰ എന്നിട്ട് പ്രയോജനപ്പെട്ടില്ല, ഐശ്വര്യമാക്കിയില്ല عَنْهُمْ അവർക്ക് مَا كَانُوا يَكْسِبُونَ അവർ സമ്പാദിച്ചു (പ്രവർത്തിച്ചു)കൊണ്ടിരുന്നത് 《51》 فَأَصَابَهُمْ അങ്ങനെ അവർക്ക് ബാധിച്ചു سَيِّئَاتُ مَا യാതൊന്നിന്റെ കെടുതികൾ كَسَبُوا അവർ സമ്പാദിച്ച, പ്രവർത്തിച്ച وَالَّذِينَ ظَلَمُوا അക്രമം, ചെയ്തവരാകട്ടെ مِنْ هَٰؤُلَاءِ ഇക്കൂട്ടരിൽ നിന്ന് سَيُصِيبُهُمْ ഉടനെ അവർക്ക് ബാധിക്കും سَيِّئَاتُ കെടുതി(തിന്മ)കൾ مَا كَسَبُوا അവർ സമ്പാദിച്ചതിന്റെ وَمَا هُمْ അവരല്ലതാനും بِمُعْجِزِينَ അസാധ്യമാക്കുന്നവർ 《52》 أَوَلَمْ يَعْلَمُوا അവർക്കറിഞ്ഞുകൂടേ أَنَّ اللَّهَ നിശ്ചയമായും അല്ലാഹു يَبْسُطُ വിശാലമാക്കുന്നു(എന്ന്) الرِّزْقَ ഉപജീവനം, ആഹാരം لِمَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَيَقْدِرُ അവൻ കുടുസ്സാക്കുക(കണക്കാക്കുക)യും ചെയ്യും إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ ദൃഷ്ടാന്തങ്ങൾ لِقَوْمٍ ഒരു ജനതക്ക് يُؤْمِنُونَ വിശ്വസിക്കുന്ന

ഈ വചനത്തിന്റെ ആശയം സൂ: സബഉ് 39-ലും മറ്റും വിവരിക്കപ്പെട്ടിട്ടുള്ളതാണ്. എനി കൂടുതൽ ആവർത്തിക്കേണ്ടതില്ല. അവിശ്വാസികളെ സംബന്ധിച്ച പല താക്കീതുകളും, ആക്ഷേപങ്ങളുമായിരുന്നു കഴിഞ്ഞ കുറെ ആയത്തുകളിലെ പ്രതിപാദ്യവിഷയങ്ങൾ. തുടർന്നുള്ള ചില വചനങ്ങളിൽ അല്ലാഹു സത്യവിശ്വാസികൾക്ക് ആശ്വാസവും ആവേശവും നൽകുന്നു:

## വിഭാഗം - 6

۞ قُلۡ يَـٰعِبَادِيَ ٱلَّذِينَ أَسۡرَفُواْ عَلَىٰٓ أَنفُسِهِمۡ لَا تَقۡنَطُواْ مِن رَّحۡمَةِ ٱللَّهِۚ إِنَّ ٱللَّهَ يَغۡفِرُ ٱلذُّنُوبَ جَمِيعًاۚ إِنَّهُۥ هُوَ ٱلۡغَفُورُ ٱلرَّحِيمُ ﴿٥٣﴾

**《53》 (നബിയേ, എന്റെ അടിയാന്മാരോട് ഞാൻ പ്രസ്താവിച്ചതായി)പറയുക: തങ്ങളുടെ (സ്വന്തം) ആത്മാക്കളോട് അതിര് കവിഞ്ഞുപോയിട്ടുള്ള എന്റെ അടിയാന്മാരേ, നിങ്ങൾ അല്ലാഹുവിന്റെ കാരുണ്യത്തെ സംബന്ധിച്ച് നിരാശപ്പെട്ടുപോകരുത്! നിശ്ചയമായും അല്ലാഹു പാപങ്ങളെ മുഴുവനും പൊറുക്കുന്നതാകുന്നു. നിശ്ചയമായും അവൻ തന്നെയാണ് വളരെ പൊറുക്കുന്നവനും, കരുണാനിധിയുമായുള്ളവൻ**

《53》 قُلْ നീ പറയുക يَا عِبَادِيَ എന്റെ അടിയാന്മാരേ الَّذِينَ أَسْرَفُوا അതിരു കവിഞ്ഞവരായ عَلَىٰ أَنْفُسِهِمْ തങ്ങളുടെ ആത്മാക്കളോട് لَا تَقْنَطُوا നിങ്ങൾ നിരാശപ്പെടരുത്, ആശ

മുറിയരുത് إِنَّ ٱللَّهَ مِن رَّحْمَةِ ٱللَّهِ അല്ലാഹുവിന്റെ കാരുണ്യത്തെ സംബന്ധിച്ച് നിശ്ചയമായും അല്ലാഹു إِنَّهُۥ هُوَ അവൻ പാപങ്ങൾ പൊറുക്കും جَمِيعًا മുഴുവൻ يَغْفِرُ ٱلذُّنُوبَ തീർച്ച യായും അവൻ തന്നെ ٱلرَّحِيمُ വളരെ പൊറുക്കുന്നവൻ ٱلْغَفُورُ കരുണാനിധി

---

അതിമഹത്തായ ഒരു സന്തോഷവാർത്ത! അത്യുദാരമായ ഒരു വാഗ്ദാനം! കുറ്റങ്ങളും പാപങ്ങളും വഴി അവനവനുതന്നെ നാശം വരുത്തിവെക്കുന്ന ആളുകളിൽ അത് പ്രഖ്യാപനം ചെയ്‌വാൻ പരമകാരുണികനായ അല്ലാഹു നബി തിരുമേനിയോട് കൽപിക്കുകയാണ്. അതിലെ ഓരോ വാക്കും ഒന്ന് പരിശോധിച്ചുനോക്കുക!

يَا عِبَادِيَ (എന്റെ അടിയാന്മാരേ) എന്ന കാരുണ്യത്തിന്റെ സംജ്ഞ നൽകിക്കൊണ്ടാണ് അല്ലാഹു അവരെ വിളിക്കുന്നത്. ഏതു മഹാ പാപിക്കും ആശ്വാസം നൽകുന്നതും അകം നിറഞ്ഞ ആവേശത്തോടുകൂടി സ്വയം പശ്ചാത്തപിച്ചു പിൻമടങ്ങുവാൻ പ്രേരിപ്പിക്കുന്നതുമായ ഒരു മുഖവുരയോടുകൂടിയാണ് അവരെ അത് കേൾപിക്കുന്നതും. അതെ, لَا تَقْنَطُوا مِن رَّحْمَةِ ٱللَّهِ (നിങ്ങൾ അല്ലാഹുവിന്റെ കാരുണ്യത്തെ സംബന്ധിച്ച് നിരാശപ്പെട്ടുപോകരുത്) എന്ന്!. തുടർന്നുകൊണ്ട് അവരെ അറിയിക്കുന്നതോ?! നിശ്ചയമായും അല്ലാഹു പാപങ്ങളെല്ലാം പൊറുക്കുന്നതാണ്. (إِنَّ ٱللَّهَ يَغْفِرُ ٱلذُّنُوبَ جَمِيعًا) പാപങ്ങൾ പൊറുക്കുന്നതിൽ യാതൊരു പിശുക്കും അവന്നില്ല. അത്രയുമല്ല, അതവന് വളരെ ഇഷ്ടവും കൂടിയാണ്. അവന്റെ അടിയാന്മാർക്ക് പാപമോചനം നൽകുവാനും, കരുണ ചെയ്‌വാനും അവനല്ലാതെ മറ്റാരാണുള്ളത്?! ആരും ഇല്ല. إِنَّهُۥ هُوَ ٱلْغَفُورُ ٱلرَّحِيمُ (നിശ്ചയമായും അവൻ തന്നെയാണ് വളരെ പൊറുക്കുന്നവനും കരുണാനിധിയും) എത്ര മഹത്തായ സന്തോഷവാർത്ത!

ഒരു ആയത്തിൽ അല്ലാഹു പറയുന്നു: എന്റെ കാരുണ്യം എല്ലാ വസ്തുക്കൾക്കും വിശാലമായിരിക്കയാണ്. (وَرَحْمَتِي وَسِعَتْ كُلَّ شَيْءٍ – الاعراف :١٥٦) അല്ലാഹുവിന്റെ മഹത്തായ കാരുണ്യത്തിന്റെ നൂറിൽ ഒരംശം മാത്രമേ ഈ ഭൂമിയിലേക്ക് അവൻ പ്രത്യക്ഷപ്പെടുത്തിയിട്ടുള്ളൂവെന്നും, ആ ഒരംശം നിമിത്തമാണ് ഈ ഭൂമുഖത്തുള്ള വസ്തുക്കളെല്ലാം പരസ്പരം കാണിക്കുന്ന ദയയെന്നും ബാക്കി തൊണ്ണൂറ്റി ഒമ്പതു ഭാഗവും ക്വിയാമത്തുനാളിൽ അല്ലാഹു പ്രത്യക്ഷപ്പെടുത്തുമെന്നും നബിﷺ അരുളിച്ചെയ്യുന്ന ഒരു ഹദീഥ് ഇമാം ബുഖാരിയും മുസ്‌ലിമും (റ) ഉദ്ധരിച്ചിരിക്കുന്നു.

അല്ലാഹുവിന്റെ കാരുണ്യത്തിലും ദയവിലും നിരാശപ്പെടുവാൻ ഒരു സത്യവിശ്വാസിക്കും പാടില്ലാത്തതാകുന്നു. അത് അല്ലാഹുവിനെക്കുറിച്ചുള്ള തെറ്റായ ധാരണകളിൽ നിന്ന് ഉളവാകുന്നതും, സ്വന്തം ഭാവിയെ അപകടത്തിലാക്കുന്നതുമാകുന്നു. അതുകൊണ്ടാണ് ഇബ്റാഹീം നബി (അ) ഇങ്ങിനെ പറഞ്ഞത്: وَمَن يَقْنَطُ مِن رَّحْمَةِ رَبِّهِۦٓ إِلَّا ٱلضَّآلُّونَ – الحجر : ٥٦ (ആരാണ് തന്റെ റബ്ബിന്റെ കാരുണ്യത്തെക്കുറിച്ച് നിരാശപ്പെടുക–വഴിപിഴച്ചവരല്ലാതെ?!) യഅ്ക്വൂബ് നബി (അ) പറഞ്ഞു: إِنَّهُۥ لَا يَا۟يْـَٔسُ مِن رَّوْحِ ٱللَّهِ إِلَّا ٱلْقَوْمُ ٱلْكَـٰفِرُونَ – يوسف : ٨٧ (അല്ലാഹുവിൽ നിന്നുള്ള ആശ്വാസത്തെക്കുറിച്ച് അവിശ്വാസികളല്ലാതെ ആശ മുറിയുന്നതല്ല) അല്ലാഹു പറഞ്ഞതായി നബി ﷺ ഇങ്ങിനെ ഉദ്ധരിക്കുന്നു: انا عند ظن عبدي بي - متفق (എന്റെ അടിയാൻ എന്നെപ്പറ്റി ധരിക്കുന്നതിനനുസരിച്ചായിരിക്കും ഞാൻ. (ബു; മു.)

അല്ലാഹുവിന്റെ കാരുണ്യത്തെക്കുറിച്ച് നിരാശപ്പെടുവാൻ പാടില്ലെന്നും, എല്ലാ പാപ ങ്ങളും അവൻ പൊറുക്കുമെന്നും പറഞ്ഞതുകൊണ്ട് ഓരോരുത്തനും ഇഷ്ടംപോലെ പാപം ചെയ്യാമെന്നോ, ചെയ്തു കഴിഞ്ഞ പാപങ്ങളെക്കുറിച്ച് ഒന്നും ഭയപ്പെടേണ്ടതി ല്ലെന്നോ അതിനർത്ഥമില്ല. അത് കേവലം മൗഢ്യവും ധിക്കാരവുമത്രെ. എന്തുതന്നെ തെറ്റുകുറ്റങ്ങൾ ഒരാൾ ചെയ്തുപോയിട്ടുണ്ടെങ്കിലും അവന് നിരാശക്ക് അവകാശമില്ല. അവൻ പശ്ചാത്തപിക്കുകയും പാപമോചനം തേടുകയും ചെയ്താൽ അല്ലാഹു അതെല്ലാം വിട്ടുകൊടുത്തു മാപ്പ് നൽകും എന്നത്രെ ആ പറഞ്ഞതിന്റെ ഉദ്ദേശ്യം. മാത്ര മല്ല, പശ്ചാത്തപിക്കുന്നവർക്ക് മാപ്പ് നൽകുന്നതിൽ അല്ലാഹുവിന് യാതൊരു വൈമന സ്യമോ പിശുക്കോ ഇല്ല; അതവന് വളരെ ഇഷ്ടവും കൂടിയാണ്താനും. മനുഷ്യൻ പശ്ചാ ത്തപിച്ചു മടങ്ങുന്നതിൽ അല്ലാഹുവിനുള്ള സന്തോഷത്തിന്റെ ആധിക്യത്തെ ഒരു ഉദാ ഹരണത്തിലൂടെ നബിﷺ ഒരു ഹദീഥിൽ ഇപ്രകാരം വിവരിച്ചിരിക്കുന്നു: 'ഒരാളുടെ വാഹ നമായ ഒട്ടകം ഒരു മരുഭൂമിയിൽവെച്ച് വിറളിയെടുത്തു ഓടിപ്പോയി. അവന്റെ ഭക്ഷണ പാനീയങ്ങളെല്ലാം അതിന്റെ പുറത്തായിരുന്നു. അവൻ നിരാശയോടും ക്ഷീണത്തോ ടുംകൂടി ഒരു മരത്തണലിൽ അഭയം തേടി. (ഒട്ടകത്തെ കണ്ടുകിട്ടാത്തപക്ഷം അവന്റെ ഭാവി അപകടത്തിലാണല്ലോ) അങ്ങനെയിരിക്കെ, പെട്ടെന്ന് ആ കാണാതായ വാഹനം അതിന്റെ പുറത്തുള്ള സാധനങ്ങളോടുകൂടി മുമ്പിൽ പ്രത്യക്ഷപ്പെടുകയും തന്റെ ഹിത ത്തിന് വഴങ്ങുകയും ചെയ്തു. അപ്പോൾ ആ വാഹനക്കാരൻ സന്തോഷാധിക്യം നിമിത്തം മതിമറന്നു അബദ്ധത്തിൽ ഇങ്ങിനെ പറഞ്ഞുപോയി: അല്ലാഹുവേ, നീ എന്റെ അടിമ യാണ്, ഞാൻ നിന്റെ രക്ഷിതാവും. ഈ മനുഷ്യനുണ്ടാകുന്ന സന്തോഷത്തെക്കാൾ കൂടു തൽ സന്തോഷമായിരിക്കും അല്ലാഹുവിന്റെ അടിയാൻ പശ്ചാത്തപിച്ചു മടങ്ങുന്നതിൽ അല്ലാഹുവിനുള്ള സന്തോഷം'. (كما في مسلم) ഏതൊരു പാപത്തിൽനിന്നും പശ്ചാത്ത പിച്ചു മടങ്ങുന്നത് മരണം വന്നെത്തുന്നതിന് മുമ്പായിരിക്കേണ്ടതുണ്ട്. മരണവേളയിലെ പശ്ചാത്താപം സ്വീകാര്യമായിരിക്കയില്ല, അല്ലാഹു പറയുന്നു:

إِنَّمَا التَّوْبَةُ عَلَى اللَّهِ لِلَّذِينَ يَعْمَلُونَ السُّوءَ بِجَهَالَةٍ ثُمَّ يَتُوبُونَ مِن قَرِيبٍ فَأُوْلَـٰئِكَ يَتُوبُ اللَّهُ عَلَيْهِمْ وَكَانَ اللَّهُ عَلِيماً حَكِيماً ٥ وَلَيْسَتِ التَّوْبَةُ لِلَّذِينَ يَعْمَلُونَ السَّيِّئَاتِ حَتَّى إِذَا حَضَرَ أَحَدَهُمُ الْمَوْتُ قَالَ إِنِّي تُبْتُ الآنَ وَلاَ الَّذِينَ يَمُوتُونَ وَهُمْ كُفَّارٌ أُوْلَـٰئِكَ أَعْتَدْنَا لَهُمْ عَذَابًا أَلِيمًا – النساء: ١٧، ١٨

(സാരം : വിഡ്ഢിത്തത്തിൽ തിന്മ പ്രവർത്തിക്കുകയും, പിന്നീട് ഉടനെ പശ്ചാത്ത പിച്ചു മടങ്ങുകയും ചെയ്യുന്നവർക്ക് മാത്രമേ തൗബഃ (പശ്ചാത്താപം സ്വീകരിക്കൽ)അ ല്ലാഹുവിന്റെ മേൽ ബാധ്യതയുള്ളൂ. അക്കൂട്ടരിൽ അല്ലാഹു പശ്ചാത്താപം സ്വീകരിക്കു ന്നതാണ്. അല്ലാഹു സർവ്വജ്ഞനും, അഗാധജ്ഞനുമാകുന്നു. മരണം ആസന്നമാകുന്ന തുവരെ തിൻമകൾ പ്രവർത്തിച്ചുകൊണ്ടിരുന്നിട്ട് അന്നേരം, ഞാനിപ്പോൾ ഖേദിച്ചു മടങ്ങി എന്ന് പറയുന്നവർക്കും, അവിശ്വാസികളായുംകൊണ്ട് മരണമടയുന്നവർക്കും അല്ല തൗബഃയുള്ളത്. അക്കൂട്ടർക്ക് നാം വേദനയേറിയ ശിക്ഷ ഒരുക്കിവെച്ചിരിക്കുന്നു (സൂ: നിസാഉ് 17, 18)

സൂ: നിസാഇലെ ഈ വചനത്തിൽ പ്രസ്താവിക്കപ്പെട്ടിട്ടില്ലാത്ത മൂന്നാമതൊരു തര ക്കാരുടെ കാര്യം അവശേഷിക്കുന്നതായി കാണാം. അതായത്, വിഡ്ഢിത്തത്തിലല്ലാതെ ദേഹേച്ഛകൾക്കും മറ്റും വശംവദരായിക്കൊണ്ടും, കൽപിച്ചുകൂട്ടിയും–അക്രമങ്ങളും പാപ

ങ്ങളും ചെയ്തുകൊണ്ടിരിക്കുകയും അവയെപ്പറ്റി ഖേദിച്ചുമടങ്ങാതിരിക്കുകയും ചെയ്ത വർ. ഇങ്ങിനെയുള്ളവരെക്കുറിച്ചാണ് ഇവിടെ സ്വന്തം ആത്മാക്കളോട് അതിരു കവി ഞ്ഞവർ (الَّذِينَ أَسْرَفُوا عَلَى أَنفُسِهِمْ) എന്നു പറഞ്ഞിരിക്കുന്നതെന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. അവരെ അഭിമുഖീകരിച്ചുകൊണ്ടാണ് അല്ലാഹുവിന്റെ കാരുണ്യത്തെക്കുറിച്ച് നിങ്ങൾ നിരാശപ്പെടരുതെന്നും, എല്ലാ പാപങ്ങളും അല്ലാഹു പൊറുക്കുമെന്നും പറയുന്നതും, സൂ: നിസാഇലെ ആയത്തുകളിൽ പ്രസ്താവിക്കപ്പെട്ട രണ്ട് തരക്കാരിലും - പശ്ചാത്താപം സ്വീകരിക്കൽ ഒരു ബാധ്യതയായി അല്ലാഹു ഏറ്റെടുത്തിട്ടുള്ളവരിലും, പശ്ചാത്താപം സ്വീകരിക്കുകയില്ലെന്ന് അല്ലാഹു തീർത്തു പറഞ്ഞിട്ടുള്ളവരിലും-ഇവർ ഉൾപ്പെടുന്നില്ലെന്ന് സ്പഷ്ടമാണല്ലോ. ചുരുക്കത്തിൽ, പാപങ്ങളുടെ പെരുപ്പമോ കാഠിന്യമോ നിമിത്തം ആരും നിരാശപ്പെടേണ്ടതില്ല. വന്നുപോയതിനെപ്പറ്റി പാപമോചനം തേടി ഖേദിച്ചു മടങ്ങുന്ന പക്ഷം നിശ്ചയമായും അല്ലാഹു പൊറുത്തുകൊടുക്കും എന്ന് താൽപര്യം.

'നിങ്ങൾ ആകാശഭൂമികൾ നിറക്കുമാറ് തെറ്റുകുറ്റങ്ങൾ ചെയ്താലും, പിന്നീട് നിങ്ങൾ അല്ലാഹുവിനോട് പാപമോചനം തേടിയാൽ അവൻ നിങ്ങൾക്ക് പൊറുത്തുതരും' ( لو اخطاتم حتي تملأ خطايا كم ما بين السماء والارض ثم استغفرتم الله لغفر لكم الخ - احمد ) എന്നതുപോലെയുള്ള നബിവചനങ്ങളും ഇതാണ് ചൂണ്ടിക്കാട്ടുന്നത്. എന്നാൽ, എല്ലാ പശ്ചാത്താപവും മരണം ആസന്നമാകുന്നതിന് മുമ്പായിരുന്നെങ്കിൽ മാത്രമേ അത് സ്വീകാര്യമാവുകയുള്ളൂ. അതിന് മുമ്പായി ഖേദിച്ചു മടങ്ങാത്ത പാപങ്ങളെ അവന്റെ ദയവു കൊണ്ടുമാത്രം പൊറുത്തുകൊടുത്തെങ്കിൽ ഭാഗ്യമെന്നല്ലാതെ, മറ്റൊരു പ്രതീക്ഷക്കും അവകാശമില്ലതന്നെ. കുഫ്ർ, ശിർക്ക് (അവിശ്വാസം, ബഹുദൈവവിശ്വാസം) എന്നീ പാപങ്ങളാകട്ടെ, സത്യവിശ്വാസം സ്വീകരിക്കുക വഴി മരണത്തിന് മുമ്പ് ബോധാവസ്ഥയിൽ തന്നെ അതിൽ നിന്ന് വിരമിക്കാത്ത പക്ഷം അവ അല്ലാഹു ഒരിക്കലും പൊറുക്കുന്നതല്ലെന്നും, സത്യവിശ്വാസത്തോടുകൂടിയല്ലാത്ത സൽക്കർമങ്ങളെ അല്ലാഹു സ്വീകരിക്കുന്നതല്ലെന്നും ഖുർആൻ ആവർത്തിച്ചു പ്രസ്താവിക്കാറുള്ളതാണ്. സൂ: നിസാഉ് 116-ൽ അല്ലാഹു പറയുന്നത് കാണുക :

إِنَّ اللَّهَ لاَ يَغْفِرُ أَن يُشْرَكَ بِهِ وَيَغْفِرُ مَا دُونَ ذَلِكَ لِمَن يَشَاء وَمَن يُشْرِكْ بِاللَّهِ فَقَدْ ضَلَّ ضَلاَلاً بَعِيدًا
– النساء : 116

(നിശ്ചയമായും അല്ലാഹു അവനോട് പങ്ക്ചേർക്കപ്പെടുന്നത് പൊറുക്കുകയില്ല. അതല്ലാത്തത് അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുത്തേക്കും. അല്ലാഹുവിനോട് ആർ പങ്ക് ചേർക്കുന്നുവോ അവൻ തീർച്ചയായും വിദൂരമായ വഴിപിഴവ് പിഴച്ചുപോയി) അല്ലാഹു നമ്മുടെ പാപങ്ങൾ പൊറുത്തുതരുകയും, അവന്റെ വിശാലമായ കാരുണ്യം സിദ്ധിക്കുന്ന ഭാഗ്യവാൻമാരിൽ നമ്മെ ഉൾപ്പെടുത്തുകയും ചെയ്യട്ടെ. ആമീൻ.

وَأَنِيبُوٓا۟ إِلَىٰ رَبِّكُمْ وَأَسْلِمُوا۟ لَهُۥ مِن قَبْلِ أَن يَأْتِيَكُمُ ٱلْعَذَابُ ثُمَّ لَا تُنصَرُونَ ﴿٥٤﴾

**﴾54﴿ നിങ്ങളുടെ രക്ഷിതാവിങ്കലേക്ക് നിങ്ങൾ (വിനയപ്പെട്ട്) മടങ്ങുകയും, അവനു കീഴൊതുങ്ങുകയും ചെയ്യുവിൻ-നിങ്ങൾക്ക് ശിക്ഷ വരുന്നതിനു മുമ്പായി .(അത് വന്നാൽ) പിന്നെ, നിങ്ങൾക്ക് സഹായം ലഭിക്കുകയില്ല.**

وَٱتَّبِعُوٓا۟ أَحۡسَنَ مَآ أُنزِلَ إِلَيۡكُم مِّن رَّبِّكُم مِّن قَبۡلِ أَن يَأۡتِيَكُمُ ٱلۡعَذَابُ بَغۡتَةً وَأَنتُمۡ لَا تَشۡعُرُونَ ﴿٥٥﴾

**﴾55﴿ നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് നിങ്ങൾക്ക് ഇറക്കപ്പെട്ടിട്ടുള്ള തിൽ നല്ലതിനെ നിങ്ങൾ പിൻപറ്റു കയും ചെയ്യുവിൻ-നിങ്ങൾ അറി യാത്ത നിലയിൽ പെട്ടെന്ന് ശിക്ഷ നിങ്ങൾക്ക് വന്നെത്തുന്നതിന് മുമ്പാ യി.**

---

﴾54﴿ وَأَنِيبُوا നിങ്ങൾ മടങ്ങുക(വിനയപ്പെടുക, ഭക്തിപ്പെടുക)യും ചെയ്യുവിൻ إِلَىٰ رَبِّكُمْ നിങ്ങളുടെ രക്ഷിതാവിങ്കലേക്ക് وَأَسْلِمُوا നിങ്ങൾ കീഴൊതുങ്ങുക (അനുസരണം കാണിക്കുക)യും ചെയ്യുവിൻ لَهُ അവന്ന്, അവനിലേക്ക് مِن قَبْلِ മുമ്പായി أَن يَأْتِيَكُمُ നിങ്ങൾക്ക് വരുന്നതിന് الْعَذَابُ ശിക്ഷ ثُمَّ പിന്നെ لَا تُنصَرُونَ നിങ്ങൾ സഹായിക്കപ്പെടുകയില്ല. ﴾55﴿ وَاتَّبِعُوا നിങ്ങൾക്ക് പിൻപറ്റുകയും ചെയ്യുവിൻ أَحْسَنَ مَا യാതൊന്നിൽ നല്ലതിനെ مِن رَّبِّكُمْ أُنزِلَ إِلَيْكُمْ നിങ്ങൾക്ക് ഇറക്കപ്പെട്ട നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് مِن قَبْلِ أَن يَأْتِيَكُمُ നിങ്ങൾക്ക് വരുന്നതിന് മുമ്പ് الْعَذَابُ ശിക്ഷ بَغْتَةً പെട്ടെന്ന്, യാദൃശ്ചികമായി وَأَنتُمْ നിങ്ങൾ لَا تَشْعُرُونَ അറിയാത്ത നിലയിൽ

---

അല്ലാഹുവിങ്കൽ നിന്ന് കാരുണ്യവും പാപമോചനവും ലഭിക്കുന്നതിനുള്ള ഉപാധികൾ ഈ വചനങ്ങളിൽ അല്ലാഹു എടുത്തു കാട്ടുന്നു :

1) മാനസാന്തരപ്പെട്ടുകൊണ്ടും, ഭയഭക്തിയോടുകൂടിയും അല്ലാഹുവിങ്കലേക്ക് മടങ്ങുക

2) അവന്റെ വിധിവിലക്കുകൾ അനുസരിച്ചുകൊണ്ട് അവന് കീഴ്പ്പെട്ടു ജീവിക്കുക

3) അവന്റെ ഉപദേശങ്ങളും നിർദ്ദേശങ്ങളും സ്വീകരിച്ചു അതനുസരിച്ച് വർത്തിച്ചു പോരുക, ഇവയാണത്.

അല്ലാഹു അവതരിപ്പിച്ചിട്ടുള്ളതെല്ലാം നല്ലതുതന്നെയായിരിക്കുമെന്നതിൽ സംശയമില്ല. എങ്കിലും വ്യക്തിയുടെയോ, പരിതഃസ്ഥിതിയോടെയോ, സന്ദർഭത്തിന്റെയോ വ്യത്യാസമനുസരിച്ച് ചിലപ്പോൾ അവയിൽ ചിലത് നന്മയിൽ ഏറ്റക്കുറവും വ്യത്യാസവും ഉള്ളതായെന്നു വരാം. രണ്ടുപ്രകാരത്തിൽ അനുഷ്ഠിക്കുന്നതിന് വിരോധമില്ലാത്ത ഒരു കാര്യം അവയിൽ കൂടുതൽ ഗുണകരമായത് എപ്രകാരമായിരിക്കുമോ അപ്രകാരം ചെയ്യുക. കൂടുതൽ സൂക്ഷ്മവും സംശയരഹിതവുമായിട്ടുള്ളതേതോ അത് സ്വീകരിക്കുക, എന്നിങ്ങിനെ സ്വന്തം ഗുണവും പൊതു നന്മയും ഗൗനിച്ചുകൊണ്ട് അല്ലാഹുവിന്റെ നിയമങ്ങളും ഉപദേശങ്ങളും പിൻപറ്റുന്നതിനെ ഉദ്ദേശിച്ചായിരിക്കാം وَاتَّبِعُوا أَحْسَنَ مَا أُنزِلَ إِلَيْكُم(നിങ്ങൾക്ക് ഇറക്കപ്പെട്ടതിൽ നല്ലതിനെ പിൻപറ്റുവിൻ) എന്ന് പറഞ്ഞിരിക്കുന്നത്. അല്ലാഹുവിനറിയാം.

أَن تَقُولَ نَفْسٌ يَـٰحَسْرَتَىٰ عَلَىٰ مَا فَرَّطتُ فِى جَنۢبِ ٱللَّهِ وَإِن كُنتُ لَمِنَ ٱلسَّـٰخِرِينَ ﴿٥٦﴾

﴿56﴾ വല്ല ആളും പറഞ്ഞേക്കുമെന്നതിനാൽ (അഥവാ പറയാതിരിക്കുവാൻ വേണ്ടി) ഹാ! അല്ലാഹുവിന്റെ പക്ഷത്ത് (ചെയ്യേണ്ടുന്ന കടമയിൽ) ഞാൻ വീഴ്ചവരുത്തിയതിൽ എന്റെ സങ്കടമേ ! നിശ്ചയമായും ഞാൻ കളിയാക്കുന്നവരുടെ കൂട്ടത്തിൽ ആയിപ്പോയല്ലോ!

أَوْ تَقُولَ لَوْ أَنَّ ٱللَّهَ هَدَىٰنِى لَكُنتُ مِنَ ٱلْمُتَّقِينَ ﴿٥٧﴾

﴿57﴾ അല്ലെങ്കിൽ (ഒരാൾ ഇങ്ങിനെ) പറഞ്ഞേക്കുമെന്നതിനാൽ : (ഹാ!) അല്ലാഹു എന്നെ സൻമാർഗത്തിലാക്കിയിരുന്നുവെങ്കിൽ, ഞാൻ സൂക്ഷ്മതയുള്ളവരിൽ പെട്ടവനാകുമായിരുന്നുവല്ലോ!

أَوْ تَقُولَ حِينَ تَرَى ٱلْعَذَابَ لَوْ أَنَّ لِى كَرَّةً فَأَكُونَ مِنَ ٱلْمُحْسِنِينَ ﴿٥٨﴾

﴿58﴾ അല്ലെങ്കിൽ ശിക്ഷ കാണുന്ന സമയത്ത് (ഇങ്ങിനെ)പറഞ്ഞേക്കുമെന്നതിനാൽ: എനിക്ക് ഒരു (ഒറ്റ)മടക്കം കിട്ടിയിരുന്നെങ്കിൽ ! എന്നാൽ, ഞാൻ സുകൃതവാന്മാരിൽ പെട്ടവനാകുമായിരുന്നുവല്ലോ!

---

﴿56﴾ أَنْ تَقُولَ പറഞ്ഞേക്കുന്നതിനാൽ (പറയാതിരിക്കുവാൻ) نَفْسٌ വല്ല ആത്മാവും (ഓരോ ആളും, ദേഹം) يَا حَسْرَتَى എന്റെ സങ്കടമേ (കഷ്ടമേ) عَلَى مَا فَرَّطْتُ ഞാൻ വീഴ്ച വരുത്തിയതിൽ فِي جَنْبِ اللَّهِ അല്ലാഹുവിന്റെ പക്ഷത്ത് (കാര്യത്തിൽ) وَإِنْ كُنْتُ നിശ്ചയമായും ഞാൻ ആയിരിക്കുന്നു لَمِنَ السَّاخِرِينَ കളിയാക്കുന്ന (പരിഹസിക്കുന്ന)വരിൽപെട്ട(വൻ) ﴿57﴾ أَوْ تَقُولَ അല്ലെങ്കിൽ അത് പറയുന്നതിനാൽ لَوْ أَنَّ اللَّهَ അല്ലാഹു ആയിരുന്നെങ്കിൽ هَدَانِي എന്നെ സന്മാർഗത്തിലാക്കി(യിരുന്നുവെങ്കിൽ) لَكُنْتُ ഞാൻ ആകുമായിരുന്നു مِنَ الْمُتَّقِينَ സൂക്ഷ്മതയുള്ളവരിൽപെട്ട(വൻ) ﴿58﴾ أَوْ تَقُولَ അല്ലെങ്കിൽ അത് പറഞ്ഞേക്കുന്നതിനാൽ حِينَ تَرَى അത് കാണുമ്പോൾ الْعَذَابَ ശിക്ഷ لَوْ أَنَّ لِي എനിക്കുണ്ടായിരുന്നെങ്കിൽ كَرَّةً ഒരു മടക്കം, ചാട്ടം, ഓട്ടം فَأَكُونَ എന്നാൽ ഞാനാകുമായിരുന്നു مِنَ الْمُحْسِنِينَ സുകൃതവാൻമാരിൽ.

---

അവസരം പാഴാകുന്നതിനുമുമ്പ് – അഥവാ മരണത്തിന് മുമ്പ് – ഖേദിച്ചു മടങ്ങാത്ത പക്ഷം അവസാനം ഇങ്ങിനെയെല്ലാം വിലപിക്കേണ്ടതായി വരും ; ആ വിലാപം കൊണ്ട് യാതൊരു ഫലവും ഉണ്ടാകുന്നതുമല്ല. അതിന് ഇടം വരുത്താതിരിക്കുവാനാണ് ഇത്രയും ബലമായി താക്കീത് ചെയ്യുന്നത് എന്ന് സാരം. കുറ്റവാളികൾ പറയുന്ന മൂന്ന് വിലാപ

വാക്യങ്ങളാണ് അല്ലാഹു ഇവിടെ ഉദ്ധരിച്ചത്. ഒന്നാമത്തേത്, അല്ലാഹുവിനോടുള്ള കടമകൾ നിറവേറ്റുന്നതിൽ തങ്ങൾ വീഴ്ച വരുത്തിയതിനെക്കുറിച്ചുള്ള സങ്കടവും, മൂന്നാമത്തേത് തങ്ങളെ ഐഹിക ജീവിതത്തിലേക്ക് ഒരു പ്രാവശ്യംകൂടി മടക്കിക്കിട്ടിയാൽ കൊള്ളാമെന്ന വ്യാമോഹവുമാണ്. രണ്ടാമത്തെ വാക്യമാകട്ടെ, തങ്ങൾക്ക് അല്ലാഹുവിങ്കൽ നിന്നുള്ള മാർഗദർശനം ലഭിക്കാത്തത് കൊണ്ടാണ് തങ്ങൾക്ക് ഈ ദുരവസ്ഥ വന്നെത്തുവാൻ കാരണമെന്ന ഒരു ആരോപണമാകുന്നു : എല്ലാറ്റിനും - പ്രത്യേകിച്ച് രണ്ടാമത്തേതിനും - അല്ലാഹുവിന്റെ ഭാഗത്ത് നിന്നുള്ള മറുപടി ഇതാണ്:

بَلَىٰ قَدْ جَآءَتْكَ ءَايَـٰتِى فَكَذَّبْتَ بِهَا وَٱسْتَكْبَرْتَ وَكُنتَ مِنَ ٱلْكَـٰفِرِينَ ﴿٥٩﴾

**《59》 ഇല്ലാതെ! തീർച്ചയായും എന്റെ ആയത്തുകൾ [സന്ദേശങ്ങളും ലക്ഷ്യങ്ങളും] നിനക്ക് വരികയുണ്ടായി; എന്നിട്ട് നീ അവയെ വ്യാജമാക്കുകയും, നീ അഹംഭാവം നടിക്കുകയും ചെയ്തു; നീ അവിശ്വാസികളിൽ പെട്ടവനുമായിരുന്നു (ഇതാണ് കാരണം).**

وَيَوْمَ ٱلْقِيَـٰمَةِ تَرَى ٱلَّذِينَ كَذَبُوا۟ عَلَى ٱللَّهِ وُجُوهُهُم مُّسْوَدَّةٌ ۚ أَلَيْسَ فِى جَهَنَّمَ مَثْوًى لِّلْمُتَكَبِّرِينَ ﴿٦٠﴾

**《60》 ഖിയാമത്ത് നാളിലാകട്ടെ, അല്ലാഹുവിന്റെ മേൽ വ്യാജം പറഞ്ഞിട്ടുള്ളവരെ, അവരുടെ മുഖങ്ങൾ കറുത്തിരുണ്ടതായി നിനക്ക് കാണാവുന്നതാണ്. അഹംഭാവികൾക്ക് ജഹന്നമിൽ [നരകത്തിൽ] പാർപ്പിടമില്ലയോ?!**

وَيُنَجِّى ٱللَّهُ ٱلَّذِينَ ٱتَّقَوْا۟ بِمَفَازَتِهِمْ لَا يَمَسُّهُمُ ٱلسُّوٓءُ وَلَا هُمْ يَحْزَنُونَ ﴿٦١﴾

**《61》 സൂക്ഷ്മത പാലിച്ചവരെ, അവരുടെ സൗഭാഗ്യം നിമിത്തം അല്ലാഹു രക്ഷപ്പെടുത്തുകയും ചെയ്യും. അവരെ തിന്മ സ്പർശിക്കുകയില്ല; അവർ വ്യസനപ്പെടുകയുമില്ല.**

---

《59》 بَلَى ഇല്ലാതെ (ഉണ്ട്) قَدْ جَاءَتْكَ നിനക്ക് വരികയുണ്ടായിട്ടുണ്ട് آيَاتِي എന്റെ ആയത്തുകൾ فَكَذَّبْتَ بِهَا എന്നിട്ട് നീ അതിനെ വ്യാജമാക്കി وَاسْتَكْبَرْتَ നീ അഹംഭാവം (ഗർവ്വ്)നടിക്കുകയും ചെയ്തു وَكُنْتَ നീ ആകുകയും ചെയ്തു, ആയിരുന്നു താനും مِنَ الْكَافِرِينَ അവിശ്വാസികളിൽ 《60》 وَيَوْمَ الْقِيَامَةِ ഖിയാമത്ത് നാളിലോ تَرَى നിനക്കുകാണാം, നീ കാണും الَّذِينَ كَذَبُوا വ്യാജം(കളവ്) പറഞ്ഞവരെ عَلَى اللَّهِ അല്ലാ

ഹുവിന്റെമേൽ وُجُوهُهُمْ അവരുടെ മുഖങ്ങൾ مُسْوَدَّةٌ കറുത്തിരുണ്ടവയായിരിക്കും أَلَيْسَ فِي جَهَنَّمَ ജഹന്നമിൽ ഇല്ലേ مَثْوًى പാർപ്പിടം, താമസസ്ഥലം لِلْمُتَكَبِّرِينَ അഹംഭാവികൾക്ക് ﴾61﴿ وَيُنَجِّي اللَّهُ അല്ലാഹു രക്ഷപ്പെടുത്തും الَّذِينَ اتَّقَوْا സൂക്ഷിച്ചവരെ بِمَفَازَتِهِمْ അവരുടെ ഭാഗ്യം(വിജയം)കൊണ്ട് لَا يَمَسُّهُمُ അവരെ സ്പർശിക്കയില്ല السُّوءُ തിന്മ, കെടുതൽ وَلَا هُمْ അവരില്ലതാനും يَحْزَنُونَ വ്യസനപ്പെടും.

---

ഇബ്നുമസ്ഊദ് (റ) പറഞ്ഞതായി മുസ്‌ലിം (റ) ഉദ്ധരിക്കുന്നു:'ഹൃദയത്തിൽ ഒരു അണു അളവ് അഹംഭാവമുള്ളവൻ സ്വർഗത്തിൽ പ്രവേശിക്കയില്ല. എന്ന് നബിപറയുകയുണ്ടായി. അപ്പോൾ ഒരാൾ ചോദിച്ചു: ഒരു മനുഷ്യൻ അവന്റെ വസ്ത്രം നല്ലതായിരിക്കുവാനും, ചെരുപ്പ് നല്ലതായിരിക്കുവാനും, ഇഷ്ടപ്പെടുന്നു (ഇത് അഹംഭാവമാകുമോ?) തിരുമേനി പറഞ്ഞു: 'നിശ്ചയമായും അല്ലാഹു സുന്ദരനാണ്. അവൻ സൗന്ദര്യം ഇഷ്ടപ്പെടുന്നു. അഹംഭാവമെന്നത് യാഥാർത്ഥ്യത്തോട് ധിക്കാരവും, ജനങ്ങളോട് അവഗണനയും കാണിക്കലാണ്'. (إن الله جميل يحب الجمال الكبر بطر الحق وغمط الناس) മറ്റൊരു നബി വചനത്തിൽ ഇപ്രകാരം കാണാം. 'അഹങ്കാരമായി തുണി (നിലത്ത്) ഇഴച്ചു നടക്കുന്നവനിലേക്ക് (അല്ലാഹു കോപം നിമിത്തം) നോക്കുകയില്ല' (ബു. മു.)

اللَّهُ خَالِقُ كُلِّ شَيْءٍ ۖ وَهُوَ عَلَىٰ كُلِّ شَيْءٍ وَكِيلٌ ﴿٦٢﴾

**﴾62﴿ അല്ലാഹു എല്ലാ വസ്തുവിന്റെ [എല്ലാറ്റിന്റെ]യും സ്രഷ്ടാവാകുന്നു: അവൻ എല്ലാ വസ്തുവിന്റെ [എല്ലാറ്റിന്റെ] മേലും കൈകാര്യം നടത്തുന്നവനുമാകുന്നു.**

---

﴾62﴿ اللَّهُ അല്ലാഹു خَالِقُ كُلِّ شَيْءٍ എല്ലാ വസ്തുവിന്റെ, (എല്ലാറ്റിന്റെ)യും സ്രഷ്ടാവാണ് وَهُوَ അവൻ عَلَىٰ كُلِّ شَيْءٍ എല്ലാ വസ്തുവി(എല്ലാറ്റി)ന്റെ മേലും وَكِيلٌ കൈകാര്യം നടത്തുന്നവനാണ് (അധികാരക്കാരനാണ്)

---

شَيْءٍ (ശൈഉ്) എന്ന വാക്കിന് സാധാരണമായി വസ്തു അല്ലെങ്കിൽ കാര്യം എന്നൊക്കെയാണ് മലയാളത്തിൽ വിവർത്തനം നൽകപ്പെടാറുള്ളത്. ഇതൊന്നും വാസ്തവത്തിൽ അതിന്റെ ശരിയായ അർത്ഥം ദ്യോതിപ്പിക്കുന്നില്ല. അതിന്റെ അർത്ഥം ശരിക്കും സ്ഫുരിക്കുന്ന ഒറ്റവാക്ക് മലയാളത്തിൽ കാണപ്പെടുന്നില്ല. ഏതൊന്നിനെ, അറിയുവാനും, അതിനെക്കുറിച്ച് വർത്തമാനം പറയപ്പെടുവാനും സാധിക്കുമോ (ما يصح ان يعلم و يخبر عنه) അങ്ങിനെയുള്ളത് എന്നാണ് ആ വാക്കി(شَيْءٍ) ന് ഭാഷാ നിഘണ്ടുക്കൾ അർത്ഥം കൊടുക്കുന്നത്. ചുരുക്കത്തിൽ, എല്ലാ പദാർത്ഥത്തിനും, ഓരോ സംഗതിക്കും-അഥവാ ഓരോ സാധനത്തിനും കാര്യത്തിനുമെല്ലാംതന്നെ - ഉപയോഗിക്കുന്ന ഒരു പദമാണത്. كُلِّ شَيْءٍ (എല്ലാ വസ്തുവും) എന്ന് പറയുമ്പോൾ, അതിൽ അടങ്ങാത്ത - ചെറുതോ വലുതോ ആയ - ഒരു വസ്തുവും ബാക്കി ഉണ്ടായിരിക്കുന്നതുമല്ല. وَاللَّهُ عَلَىٰ كُلِّ شَيْءٍ قَدِيرٌ (അല്ലാഹു എല്ലാറ്റിനും കഴിവുള്ളവനാണ്) وَهُوَ بِكُلِّ شَيْءٍ عَلِيمٌ

( അവൻ എല്ലാറ്റിനെക്കുറിച്ചും അറിയുന്നവനാണ്) എന്നിങ്ങിനെയുള്ള വാക്യങ്ങളെല്ലാം ഇതനുസരിച്ചാണ്താനും. ഇതേ വാക്ക് ഉപയോഗിച്ചുകൊണ്ടുതന്നെയാണ് അല്ലാഹു എല്ലാറ്റിന്റെയും സ്രഷ്ടാവാണെന്നും അവൻ എല്ലാറ്റിന്റെയും കൈകാര്യക്കാരനാണെന്നും ഈ ആയത്തിലും അല്ലാഹു പ്രസ്താവിക്കുന്നത്. അപ്പോൾ, അല്ലാഹുവിന്റെ അറിവിലും, കഴിവിലുമെന്നപോലെത്തന്നെ, അവന്റെ സൃഷ്ടിയിലും കൈകാര്യ നടത്തിപ്പിലും ഉൾപ്പെടാത്തതായി ഒരു വസ്തുവോ, ഒരു കാര്യമോ അവശേഷിക്കുന്നില്ല എന്ന് സ്പഷ്ടമാകുന്നു *(*)*

لَّهُۥ مَقَالِيدُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۗ وَٱلَّذِينَ كَفَرُوا۟ بِـَٔايَـٰتِ ٱللَّهِ أُو۟لَـٰٓئِكَ هُمُ ٱلْخَـٰسِرُونَ ﴿٦٣﴾

**《63》 ആകാശങ്ങളുടെയും, ഭൂമിയുടെയും ഖജനാക്കൾ (അഥവാ താക്കോലുകൾ) അവന്റെതാകുന്നു. അല്ലാഹുവിന്റെ ആയത്തുകളിൽ [ലക്ഷ്യങ്ങളിലും, വചനങ്ങളിലും] അവിശ്വസിച്ചവരാകട്ടെ, അവർ തന്നെയാണ് നഷ്ടക്കാർ.**

## വിഭാഗം - 7

قُلْ أَفَغَيْرَ ٱللَّهِ تَأْمُرُوٓنِّىٓ أَعْبُدُ أَيُّهَا ٱلْجَـٰهِلُونَ ﴿٦٤﴾

**《64》 (നബിയേ) പറയുക: എന്നിരിക്കെ, അല്ലാഹു അല്ലാത്തവരെയാണോ ഞാനാരാധിക്കണമെന്ന് നിങ്ങളെന്നോട് കല്പിക്കുന്നത്, ഹേ, (അറിവില്ലാത്ത) വിഡ്ഢികളേ?!**

---

**《63》** لَهُ അവന്നാണ്, അവന്റേതാണ് مَقَالِيدُالسَّمَاوَاتِ ആകാശങ്ങളുടെ ഖജനാക്കൾ, താക്കോലുകൾ (ഭരണകാര്യങ്ങൾ) وَالأَرْضِ ഭൂമിയുടെയും وَالَّذِينَ كَفَرُوا അവിശ്വസിച്ചവർ بِآيَاتِاللَّهِ അല്ലാഹുവിന്റെ ആയത്തുകളിൽ أُولَٰئِكَهُمُ അവർ തന്നെയാണ് الْخَاسِرُونَ നഷ്ടപ്പെട്ടവർ **《64》** قُلْ നീ പറയുക أَفَغَيْرَاللَّهِ എന്നിരിക്കെ (അപ്പോൾ) അല്ലാഹു അല്ലാത്തവരെയോ تَأْمُرُونِّي നിങ്ങളെന്നോട് കൽപിക്കുന്നു أَعْبُدُ ഞാനാരാധിക്കുവാൻ أَيُّهَاالْجَاهِلُونَ ഹേ വിഡ്ഢികളേ, അറിവില്ലാത്തവരേ

---

സകല വസ്തുക്കളുടെയും സൃഷ്ടിയും, കൈകാര്യവും, ഭരണാധിപത്യവും അല്ലാഹുവിനാണ് എന്നിരിക്കെ, അവനെ അല്ലാതെ മറ്റേതിനെയെങ്കിലും ആരാധിക്കണമെന്ന് പറയുന്നതിനെക്കാൾ വിഡ്ഢിത്തവും, മൂഢത്വവും മറ്റെന്താണ്?!

---

***(*)** ഈ പരമാർത്ഥത്തെ മൂടിവെച്ചുകൊണ്ട് മനുഷ്യപ്രവർത്തനങ്ങൾ അല്ലാഹുവിന്റെ സൃഷ്ടിയിൽപെട്ടതല്ലെന്നും മറ്റും വാദിക്കുന്ന ചില തൽപര കക്ഷികളുണ്ട്. കൂടുതൽ വിവരം സൂറത്തുൽ ഹദീദിന്റെ അവസാനത്തിൽ ഖളാ-ഖദ്റിന്റെ വ്യാഖ്യാനക്കുറിപ്പിൽ വരുന്നതാണ്.* إِنْ شَاءَ الله

وَلَقَدْ أُوحِىَ إِلَيْكَ وَإِلَى ٱلَّذِينَ مِن قَبْلِكَ لَئِنْ أَشْرَكْتَ لَيَحْبَطَنَّ عَمَلُكَ وَلَتَكُونَنَّ مِنَ ٱلْخَٰسِرِينَ ﴿٦٥﴾

﴿65﴾ (നബിയേ) നിനക്കും, നിന്റെ മുമ്പുള്ളവരിലേക്കും തീർച്ചയായും വഹ്‌യ് [ദിവ്യസന്ദേശം] നൽകപ്പെട്ടിട്ടുണ്ട്; നീ (അല്ലാഹുവിനോട്)പങ്കുചേർത്തുവെങ്കിൽ, നിശ്ചയമായും നിന്റെ കർമം (മുഴുവനും) നിഷ്ഫലമായിപ്പോകും; നിശ്ചയമായും നീ നഷ്ടക്കാരിൽ പെട്ടവനായിത്തീരുകയും ചെയ്യും എന്ന്.

بَلِ ٱللَّهَ فَٱعْبُدْ وَكُن مِّنَ ٱلشَّٰكِرِينَ ﴿٦٦﴾

﴿66﴾ പക്ഷേ, നീ അല്ലാഹുവിനെത്തന്നെ ആരാധിച്ചുകൊള്ളുക. നീ നന്ദി കാണിക്കുന്നവരുടെ കൂട്ടത്തിൽ ആയിരിക്കയും ചെയ്യുക.

﴿65﴾ وَلَقَدْ أُوحِيَ തീർച്ചയായും വഹ്‌യ് നൽകപ്പെട്ടിട്ടുണ്ട് إِلَيْكَ നിനക്ക്, നിന്നിലേക്ക് وَإِلَى الَّذِينَ مِنْ قَبْلِكَ നിന്റെ മുമ്പുള്ളവരിലേക്കും لَئِنْ أَشْرَكْتَ നീ ശിർക്ക് ചെയ്തുവെങ്കിൽ لَيَحْبَطَنَّ നിശ്ചയമായും നിഷ്ഫലമാകും, പൊളിയും عَمَلُكَ നിന്റെ കർമം, പ്രവൃത്തി وَلَتَكُونَنَّ നീ ആകുകയും ചെയ്യും مِنَ الْخَاسِرِينَ നഷ്ടപ്പെട്ടവരിൽ ﴿66﴾ بَلِ اللَّهَ എങ്കിലും (പക്ഷേ) അല്ലാഹുവിനെത്തന്നെ فَاعْبُدْ നീ ആരാധിക്കുക وَكُنْ നീ ആകുകയും ചെയ്യുക مِنَ الشَّاكِرِينَ നന്ദിയുള്ളവരിൽ (പെട്ടവൻ)

അവർ പരദൈവങ്ങളെ സ്വീകരിക്കുകയും, ആരാധിക്കുകയും ചെയ്യുന്നതിനും, തൗഹീദ് സ്വീകരിക്കാതിരിക്കുന്നതിനുമുള്ള കാരണം അല്ലാഹു ചൂണ്ടിക്കാട്ടുന്നു:

وَمَا قَدَرُوا۟ ٱللَّهَ حَقَّ قَدْرِهِۦ وَٱلْأَرْضُ جَمِيعًا قَبْضَتُهُۥ يَوْمَ ٱلْقِيَٰمَةِ وَٱلسَّمَٰوَٰتُ مَطْوِيَّٰتٌۢ بِيَمِينِهِۦ ۚ سُبْحَٰنَهُۥ وَتَعَٰلَىٰ عَمَّا يُشْرِكُونَ ﴿٦٧﴾

﴿67﴾ അല്ലാഹുവിന്ന് അവന്റെ യഥാർത്ഥ നിലപാട് (അഥവാ മഹത്വം) അവർ കൽപിച്ചിട്ടില്ല. ഭൂമി മുഴുവനും ഖിയാമത്ത്നാളിൽ അവന്റെ പിടിയിലടങ്ങിയിരിക്കും; ആകാശങ്ങളാകട്ടെ, അവന്റെ വലങ്കയ്യിൽ ചുരുട്ടിപ്പിടിക്കപ്പെട്ടവയുമായിരിക്കും. അവർ പങ്കുചേർക്കുന്നതിൽനിന്ന് അവൻ മഹാപരിശുദ്ധനും, അത്യുന്നതി പ്രാപിച്ചവനുമത്രെ!

﴿67﴾ وَمَا قَدَرُوا അവർ കണക്കാക്കിയില്ല, വക വെച്ചില്ല, കല്പിച്ചില്ല اللَّهَ അല്ലാഹുവിനെ حَقَّ قَدْرِهِ അവനെ കണക്കാക്കേണ്ട പ്രകാരം, അവന്റെ യഥാർത്ഥനിലപാട് (മഹ

ത്വം) وَالأَرْضُ جَمِيعًا ഭൂമിമുഴുവനും قَبْضَتُهُ അവന്റെ (ഒരു) പിടി (പിടിയിലടങ്ങിയത്)ആയിരിക്കും مَطْوِيَّاتٌ ചുരുട്ടിപ്പിടിക്കപ്പെട്ടവയായിരിക്കും يَوْمَ الْقِيَامَةِ കിയാമത്ത്നാളിൽ وَالسَّمَاوَاتُ ആകാശങ്ങൾ بِيَمِينِهِ അവന്റെ വലങ്കൈയിൽ سُبْحَانَهُ അവൻ മഹാപരിശുദ്ധൻ, അവനെ പരിശുദ്ധപ്പെടുത്തുന്നു وَتَعَالَى അവൻ അത്യുന്നതി പ്രാപിക്കയും ചെയ്തിരിക്കുന്നു عَمَّا يُشْرِكُونَ അവർ പങ്ക് ചേർക്കുന്നതിൽ നിന്ന്

---

അല്ലാഹുവിന് കൽപിക്കേണ്ടുന്ന യഥാർത്ഥ നിലപാടും മഹത്വവും അവർ കൽപിച്ചില്ല (وَمَا قَدَرُوا اللَّهَ حَقَّ قَدْرِهِ) എന്ന വാക്യം വളരെ ശ്രദ്ധേയമാകുന്നു. സൂ: അൻആം 91-ലും, സൂ: ഹജ്ജ് 74-ലും ഈ വാക്യം ആവർത്തിക്കപ്പെട്ടിട്ടുണ്ട്. പരദൈവങ്ങളെ സ്വീകരിക്കുന്നവരും, സൃഷ്ടികളെ വിളിച്ചു പ്രാർത്ഥിക്കുന്നവരും മാത്രമല്ല, അല്ലാഹു ഈ ലോകത്ത് നടത്തിക്കൊണ്ടിരിക്കുന്ന നടപടിക്രമങ്ങളെയോ, നിയമനിർദ്ദേശങ്ങളെയോ–അവ തങ്ങളുടെ യുക്തിക്കും ഹിതത്തിനും ഇണങ്ങുന്നില്ലെന്ന കാരണത്താൽ–ചോദ്യം ചെയ്‌വാൻ മുതിരുന്നവരും വാസ്തവത്തിൽ അല്ലാഹുവിന് അവന്റെ യഥാർത്ഥ നിലയും വിലയും കൽപിക്കാത്തവരത്രെ. അഥവാ, സൃഷ്ടിക്കളെ കണക്കാക്കുന്ന അതേ മാനദണ്ഡം കൊണ്ടുതന്നെ അല്ലാഹുവിനെയും കണക്കാക്കുകയാണവർ ചെയ്യുന്നത്.

കിയമാത്ത്നാളിൽ ഭൂമി മുഴുവനും അല്ലാഹുവിന്റെ പിടിയിലടങ്ങിയതായിരിക്കുമെന്നും, ആകാശങ്ങൾ അവന്റെ വലങ്കയിൽ ചുരുട്ടിപ്പിടിക്കപ്പെട്ടതായിരിക്കുമെന്നും പറഞ്ഞതിന്റെ യഥാർത്ഥ വ്യാഖ്യാനം എന്താണെന്ന് നമുക്കറിഞ്ഞുകൂടാ. അല്ലാഹുവിനെ സംബന്ധിക്കുന്ന ഇത്തരം പ്രസ്താവനകളുടെ സാക്ഷാൽ ഉദ്ദേശ്യം അല്ലാഹുവിനറിയാമെന്നുവെക്കലാണ് പൗരാണിക മഹാൻമാർ സ്വീകരിച്ച നയം. ഇതിന് **تفويض**(അല്ലാഹുവിങ്കലേക്ക് വിട്ടേക്കുക) എന്ന് പറയപ്പെടുന്നു. സന്ദർഭമനുസരിച്ച് അനുയോജ്യമായ വ്യാഖ്യാനം നൽകുകയാണ് പിൻഗാമികളായ പല മഹാൻമാരും ചെയ്യാറുള്ളത്. ഇതിന് تَأْوِيل (വ്യാഖ്യാനം നൽകുക) എന്നും പറയപ്പെടും. മുൻഗാമികൾ സ്വീകരിച്ചുവന്ന നയമാണ് കൂടുതൽ സുരക്ഷിതമായിട്ടുള്ളത്. (സൂ: ത്വാഹാ 5-ാം വചനത്തിന്റെ വിവരണത്തിൽ ഇതിനെപ്പറ്റി നാം വിവരിച്ചിട്ടുണ്ട്)

ഏതായാലും ഒരു കാര്യം വ്യക്തമാണ്. ഇന്ന് കേവലം നാമമാത്രമാണെങ്കിലും – ഒരു പ്രകാരത്തിലല്ലെങ്കിലും മറ്റൊരു പ്രകാരത്തിൽ – ഭൂമിയിൽ പലരും അധികാരാവകാശങ്ങൾ നടത്തിവരുന്നുണ്ട്. കിയാമത്ത് നാളിൽ പ്രത്യക്ഷത്തിലോ, പരോക്ഷത്തിലോ ആർക്കും തന്നെ യാതൊരു അധികാരമോ, അവകാശമോ, കൈകാര്യമോ ഉണ്ടായിരിക്കുകയില്ല لِّمَنِ الْمُلْكُ الْيَوْمَ لِلَّهِ الْوَاحِدِ الْقَهَّارِ (അന്ന് ആർക്കാണ് രാജാധികാരം ? ഏകനായ സർവ്വാധികാരിയായ അല്ലാഹുവിനു തന്നെ!) ഇമാം ബുഖാരി, മുസ്‌ലിം (റ) മുതലായവർ ഉദ്ധരിച്ചിട്ടുള്ള ഒരു നബിവചനം ഇപ്രകാരമാകുന്നു. يَقْبِضُ اللَّهُ الْأَرْضَ وَيَطْوِي السَّمَوَاتِ بِيَمِينِهِ ثُمَّ يَقُولُ أَنَا الْمَلِكُ أَيْنَ مُلُوكُ الْأَرْضِ – متفق عليه (അല്ലാഹു ഭൂമിയെ എടുത്തുപിടിക്കും. ആകാശത്തെ അവന്റെ വലങ്കൈകൊണ്ട് ചുരുട്ടിപ്പിടിക്കയും ചെയ്യും. എന്നിട്ട് അവൻ പറയും : ഞാനത്രെ രാജാവ് ! ഭൂമിയിലെ രാജാക്കൾ എവിടെ ?!)

അടുത്ത വചനത്തിൽ ലോകാവസാനഘട്ടത്തെയും, ഓരോരുത്തനും അവനവന്റെ കർമഫലങ്ങൾക്കനുസരിച്ച് സ്വർഗത്തിലോ, നരകത്തിലോ പ്രവേശനം ലഭിക്കുന്നത് വരെക്കുള്ള ചില ഗൗരവഘട്ടങ്ങളെയും കുറിച്ച് പ്രസ്താവിക്കുന്നു:

وَنُفِخَ فِى ٱلصُّورِ فَصَعِقَ مَن فِى ٱلسَّمَٰوَٰتِ وَمَن فِى ٱلْأَرْضِ إِلَّا مَن شَآءَ ٱللَّهُ ۖ ثُمَّ نُفِخَ فِيهِ أُخْرَىٰ فَإِذَا هُمْ قِيَامٌ يَنظُرُونَ ﴿٦٨﴾

**﴾68﴿ കാഹളത്തിൽ ഊതപ്പെടും, അപ്പോൾ ആകാശങ്ങളിലുള്ളവരും ഭൂമിയിലുള്ളവരും - അല്ലാഹു ഉദ്ദേശിച്ചവരൊഴികെ - ബോധംകെട്ട് (അഥവാ മരണമടഞ്ഞു) പോകുന്നതാണ്. പിന്നീട് അതിൽ മറ്റൊന്ന് (കൂടി)ഊതപ്പെടും. അപ്പോൾ അവരതാ, എഴുന്നേറ്റ് നോക്കുന്നവരായിരിക്കും.**

---

﴾68﴿ وَنُفِخَ ഊതപ്പെടും فِي الصُّورِ കാഹളത്തിൽ, കൊമ്പിൽ فَصَعِقَ അപ്പോൾ ബോധംകെട്ട് പോകും, സ്തംഭിക്കും (നാശമടയും) مَنْ فِي السَّمَاوَاتِ ആകാശത്തിലുള്ളവർ وَمَنْ فِي الأَرْضِ ഭൂമിയിലുള്ളവരും إِلا مَنْ യാതൊരുവരൊഴികെ شَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ച ثُمَّ نُفِخَ പിന്നെ ഊതപ്പെടും فِيهِ അതിൽ أُخْرَى മറ്റൊന്ന് فَإِذَا هُمْ അപ്പോൾ അവരതാ قِيَامٌ എഴുന്നേറ്റ് നിൽക്കുന്നവരായിരിക്കും يَنظُرُونَ നോക്കിക്കൊണ്ട്

---

ലോകാവസാന സമയത്ത് ജീവജാലങ്ങളെല്ലാം മരണമടഞ്ഞ് പോകുന്നതിനുള്ള കാഹളം ഊത്തിനെക്കുറിച്ചാണ് ആദ്യം പ്രസ്താവിച്ചത്. അതിനുശേഷം പുനർജീവിതം നൽകുന്നതിനുള്ള ഊത്താണ് മറ്റൊരു ഊത്ത് എന്നു പറഞ്ഞത്. ഇവ രണ്ടിനും മുമ്പായി, സൃഷ്ടികളെല്ലാം പേടിച്ചുനടുങ്ങുമാറുള്ള മറ്റൊരു ഊത്തുകൂടി ഉണ്ടായിരിക്കുമെന്ന് ചില മഹാൻമാർ അഭിപ്രായപ്പെടുന്നു. ഖുർആനിൽ നിന്നും ഹദീഥിൽ നിന്നുമായി ചില തെളിവുകളും അവർ ചൂണ്ടിക്കാട്ടുന്നുണ്ട്. ഇതിനെക്കുറിച്ചും മറ്റും സൂ: നംല്, 87-ാം വചനത്തിന്റെ വിവരണത്തിൽ നാം വിവരിച്ചിരിക്കുന്നു.

ഇടിമിന്നൽ പോലെ പെട്ടെന്ന് വല്ല അപായവും സംഭവിക്കുന്നത് മൂലം സ്തംഭിച്ചു മരണപ്പെടുകയോ, ബോധക്ഷയം നേരിടുകയോ ചെയ്യുന്നതിനാണ് صَعْق എന്ന പറയുന്നത്. ഇവിടെ മരണം തന്നെയാണ് ഉദ്ദേശ്യം. ഈ മരണത്തിൽ നിന്ന് അല്ലാഹു ഉദ്ദേശിച്ച ചിലരെ അവൻ ഒഴിവാക്കുന്നു. ഇവർ ആരായിരിക്കുമെന്ന് നമുക്കറിവില്ല. ചില പ്രത്യേക മലക്കുകളാണെന്നും, സ്വർഗലോകത്തുള്ളവരാണെന്നും മറ്റും ചില വ്യാഖ്യാനങ്ങൾ പ്രസ്താവിച്ചു കാണാം. ഒന്നും നിർണയിച്ചു പറയത്തക്ക തെളിവുകളില്ല. അതുകൊണ്ടാണ് ക്വത്താദഃ(റ) മുതലായവർ അവരെപ്പറ്റി لا نَدْرِي من هم (അവർ ആരാണെന്ന് നമുക്കറിയുകയില്ല) എന്ന് പറഞ്ഞത്. രണ്ട് ഊത്തുകൾക്കിടയിൽ എത്ര കാലതാമസമുണ്ടായിരിക്കുമെന്ന കാര്യവും അല്ലാഹുവിനറിയാം.

وَأَشْرَقَتِ ٱلْأَرْضُ بِنُورِ رَبِّهَا وَوُضِعَ ٱلْكِتَٰبُ وَجِاْىٓءَ بِٱلنَّبِيِّۦنَ

**﴾69﴿ ഭൂമി, അതിന്റെ രക്ഷിതാവിന്റെ പ്രകാശം കൊണ്ട് പ്രശോഭിക്കും. (കർമങ്ങൾ രേഖപ്പെടുത്തപ്പെട്ട) ഗ്രന്ഥം (കൊണ്ടുവന്നു) വെക്കപ്പെടുകയും, പ്രവാചകൻമാരെയും സാക്ഷികളെയും കൊണ്ടുവരപ്പെടു**

وَٱلشُّهَدَآءِ وَقُضِيَ بَيۡنَهُم بِٱلۡحَقِّ وَهُمۡ لَا يُظۡلَمُونَ ﴿٦٩﴾

**കയും ചെയ്യും. അവർക്കിടയിൽ [ജനങ്ങളിൽ] യഥാർത്ഥ പ്രകാരം വിധി നടത്തപ്പെടുകയും ചെയ്യും. അവരോട് അനീതി ചെയ്യപ്പെടുകയില്ലതാനും.**

وَوُفِّيَتۡ كُلُّ نَفۡسٍ مَّا عَمِلَتۡ وَهُوَ أَعۡلَمُ بِمَا يَفۡعَلُونَ ﴿٧٠﴾

**《70》 ഓരോ ദേഹത്തിനും [ആൾക്കും] അത് പ്രവർത്തിച്ചത് [കർമഫലം] നിറവേറ്റിക്കൊടുക്കപ്പെടുന്നതാണ്. അവർ ചെയ്തുകൊണ്ടിരിക്കുന്നതിനെക്കുറിച്ച് അവൻ ഏറ്റവും അറിയുന്നവനാണ്താനും.**

---

《69》 وَأَشۡرَقَتِ പ്രശോഭിക്കുന്നതുമാണ് الأَرۡضُ ഭൂമി بِنُورِ رَبِّهَا അതിന്റെ റബ്ബിന്റെ പ്രകാശംകൊണ്ട് وَوُضِعَ വെക്കപ്പെടുകയും ചെയ്യും الۡكِتَابُ ഗ്രന്ഥം, രേഖ وَجِيٓءَ വരപ്പെടും بِالنَّبِيِّينَ പ്രവാചകൻമാരെകൊണ്ട് وَالشُّهَدَاءِ സാക്ഷികളെയും وَقُضِيَ بَيۡنَهُمۡ അവരുടെ ഇടയിൽ വിധി നടത്തപ്പെടും بِالۡحَقِّ യഥാർത്ഥം(മുറ, ന്യായം, സത്യം) പ്രകാരം وَهُمۡ അവർ لَا يُظۡلَمُونَ അക്രമം (അനീതി) ചെയ്യപ്പെടുകയില്ല 《70》 وَوُفِّيَتۡ നിറവേറ്റിക്കൊടുക്കപ്പെടുകയും ചെയ്യും كُلُّ نَفۡسٍ എല്ലാ ആൾക്കും, ദേഹത്തിനും, ആത്മാവിനും مَا عَمِلَتۡ അത് പ്രവർത്തിച്ചത് وَهُوَ أَعۡلَمُ അവൻ ഏറ്റവും അറിയുന്നവനുമാണ് بِمَا يَفۡعَلُونَ അവർ ചെയ്യുന്നതിനെപ്പറ്റി

---

പുനരുത്ഥാനത്തിന് ശേഷം സൃഷ്ടികളുടെ ന്യായവിസ്താരത്തെക്കുറിച്ച് വിവരിക്കുകയാണ്. എല്ലാവരും വിചാരണാ നിലയത്തിലേക്ക് കൊണ്ടുവരപ്പെടുന്നു. ലോകരക്ഷിതാവും, രാജാധിരാജനും, നീതിമാൻമാരിൽവെച്ച് ഏറ്റവും വലിയ നീതിമാനും, ന്യായാധിപൻമാരിൽ വെച്ച് ഏറ്റവും വലിയ ന്യായാധിപനുമായ അല്ലാഹു അവരുടെ വിചാരണ നടത്തും. ഓരോരുത്തന്റെയും സകലകർമങ്ങളും, ചെയ്തികളും രേഖപ്പെടുത്തപ്പെട്ടിട്ടുള്ള രേഖാ ഗ്രന്ഥങ്ങൾ ഹാജരാക്കപ്പെട്ടിരിക്കും. അതതു സമുദായത്തിലെ പ്രവാചകൻമാരടക്കം പല തരത്തിലുള്ള സാക്ഷികളെയും സദസ്സിൽ കൊണ്ടുവരപ്പെടും. യാതൊരുവിധ സാക്ഷിയുടെയോ, രേഖയുടെയോ സഹായം കൂടാതെത്തന്നെ, ചെറുതും വലുതുമായ എല്ലാ കാര്യങ്ങളും സസൂക്ഷ്മം അറിയുന്നവനാണ് അല്ലാഹു. എന്നിരുന്നാലും ഓരോരുത്തരെയും സംബന്ധിക്കുന്ന വിഷയങ്ങൾ തെളിവുകളും സാക്ഷികളും മുഖേന സ്ഥാപിച്ചു അവരവരെ ബോധ്യപ്പെടുത്തി – അണുത്തൂക്കം അനീതിയോ അഴിമതിയോ ഇല്ലാതെ– ശരിക്ക് ശരിയായി വിധി നടത്തി തിരുമാനമെടുക്കുന്നതാണ്.

നബി തിരുമേനിﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു : 'നിങ്ങളിൽ ഒരാളും തന്നെ, അവനോട് അവന്റെ റബ്ബ് സംസാരിക്കാതിരിക്കയില്ല. അവന്റെയും തന്റെയും ഇടക്ക് ഒരു അഭിഭാഷകനാകട്ടെ, ഒരു മറയാകട്ടെ ഉണ്ടായിരിക്കയില്ല. അപ്പോൾ അവൻ വലത്തോട്ട് നോക്കും, താൻ മുൻ ചെയ്തുവെച്ച കർമമല്ലാതെ അവൻ കാണുകയില്ല. ഇടത്തോട്ടും നോക്കും, അപ്പോഴും മുൻചെയ്തതല്ലാതെ കാണുകയില്ല. മുമ്പോട്ടും നോക്കും അപ്പോൾ അവന്റെ മുഖത്തിന് നേരെ നരകമല്ലാതെ ഒന്നും കാണുകയില്ല. അതുകൊണ്ട് നിങ്ങൾ

ഒരു കാരക്കക്കീറു (ധർമം ചെയ്തു) കൊണ്ടെങ്കിലും നരകത്തെ സൂക്ഷിച്ചുകൊള്ളുക (ബു. മു.) വിചാരണക്ക് ശേഷമുണ്ടാകുന്ന നടപടി ഇപ്രകാരമായിരിക്കും:

## വിഭാഗം - 8

وَسِيقَ ٱلَّذِينَ كَفَرُوٓا۟ إِلَىٰ جَهَنَّمَ زُمَرًا ۖ حَتَّىٰٓ إِذَا جَآءُوهَا فُتِحَتْ أَبْوَٰبُهَا وَقَالَ لَهُمْ خَزَنَتُهَآ أَلَمْ يَأْتِكُمْ رُسُلٌ مِّنكُمْ يَتْلُونَ عَلَيْكُمْ ءَايَٰتِ رَبِّكُمْ وَيُنذِرُونَكُمْ لِقَآءَ يَوْمِكُمْ هَٰذَا ۚ

**《71》 അവിശ്വസിച്ചവർ ജഹന്നമി [നരകത്തി]ലേക്ക് കൂട്ടംകൂട്ടമായി നയിക്കപ്പെടും. അങ്ങനെ, അവർ അതിന്നടുത്തുവന്നാൽ, അതിന്റെ വാതിലുകൾ തുറക്കപ്പെടും; അതിലെ കാവൽക്കാർ അവരോട് (ഇപ്രകാരം) പറയുകയും ചെയ്യും: നിങ്ങൾക്ക് നിങ്ങളുടെ റബ്ബിന്റെ ആയത്തുകൾ [സന്ദേശങ്ങളും ലക്ഷ്യങ്ങളും] ഓതിത്തരുകയും, നിങ്ങളുടെ ഈ ദിവസത്തെ കണ്ടുമുട്ടുന്നതിനെക്കുറിച്ച് നിങ്ങൾക്ക് മുന്നറിയിപ്പ് നൽകുകയും ചെയ്തു കൊണ്ട് നിങ്ങളിൽനിന്നുള്ള (ദൈവ)ദൂതൻമാർ നിങ്ങൾക്ക് വന്നിരുന്നില്ലേ ?!**

قَالُوا۟ بَلَىٰ وَلَٰكِنْ حَقَّتْ كَلِمَةُ ٱلْعَذَابِ عَلَى ٱلْكَٰفِرِينَ ﴿٧١﴾

**അവർ പറയും : ഇല്ലാതേ! [വന്നിരുന്നു] പക്ഷേ, അവിശ്വാസികളുടെ മേൽ ശിക്ഷയുടെ വാക്ക് (യഥാർത്ഥമായി)സ്ഥിരപ്പെട്ടുപോയി!**

قِيلَ ٱدْخُلُوٓا۟ أَبْوَٰبَ جَهَنَّمَ خَٰلِدِينَ فِيهَا ۖ فَبِئْسَ مَثْوَى ٱلْمُتَكَبِّرِينَ ﴿٧٢﴾

**《72》 (അവരോട്)പറയപ്പെടും: ജഹന്നമിൽ നിത്യവാസികളെന്ന നിലയിൽ അതിന്റെ വാതിലുകളിൽകൂടി നിങ്ങൾ പ്രവേശിക്കുവിൻ! അപ്പോൾ, അഹംഭാവികളുടെ പാർപ്പിടം എത്ര ചീത്ത !**

---

《71》 وَسِيقَ നയിക്ക(തെളിക്ക)പ്പെടും الَّذِينَ كَفَرُوا അവിശ്വസിച്ചവർ إِلَىٰ جَهَنَّمَ ജഹന്നമിലേക്ക് زُمَرًا സമൂഹങ്ങളായി, കൂട്ടമായി حَتَّىٰ إِذَا جَاءُوهَا അങ്ങനെ അവർ അതിന്നടുക്കൽ വന്നാൽ فُتِحَتْ തുറക്കപ്പെടും أَبْوَابُهَا അതിന്റെ വാതിലുകൾ وَقَالَ لَهُمْ അവരോട് പറയുകയും ചെയ്യും خَزَنَتُهَا അതിന്റെ കാവൽക്കാർ أَلَمْ يَأْتِكُمْ നിങ്ങൾക്ക്വന്നില്ലേ رُسُلٌ مِنكُمْ നിങ്ങളിൽ നിന്നുള്ള ദൂതൻമാർ يَتْلُونَ عَلَيْكُمْ നിങ്ങൾക്ക് ഓതിത്തരു

ന്ന, ഓതിത്തന്നും കൊണ്ട് آيَاتِ رَبِّكُمْ നിങ്ങളുടെ റബ്ബിന്റെ ആയത്തുകളെ لِقَاءَ يَوْمِكُمْ നിങ്ങൾക്ക് അവർ മുന്നറിയിപ്പു(താക്കീത്)നൽകുകയും وَيُنْذِرُونَكُمْ നിങ്ങളുടെ ദിവസത്തെ കാണുന്നതിനെപ്പറ്റി قَالُوا അവർ പറയും بَلَى ഇല്ലാതേ (അതെ) هَذَا ഈ وَلَكِنْ حَقَّتْ പക്ഷേ യഥാർത്ഥമായി, സ്ഥിരപ്പെട്ടു كَلِمَةُ الْعَذَابِ ശിക്ഷയുടെ വാക്ക് عَلَى الْكَافِرِينَ അവിശ്വാസികളുടെ മേൽ ﴾72﴿ قِيلَ പറയപ്പെടും ادْخُلُوا നിങ്ങൾ പ്രവേശിക്കുവിൻ أَبْوَابَ جَهَنَّمَ നരകത്തിന്റെ വാതിലുകളിൽകൂടി خَالِدِينَ فِيهَا അതിൽ നിത്യ വാസികൾ(ശാശ്വതന്മാർ) ആയ നിലക്ക് فَبِئْسَ അപ്പോൾ എത്ര ചീത്ത مَثْوَى പാർപ്പിടം الْمُتَكَبِّرِينَ അഹംഭാവികളുടെ

---

ദൈവദൂതൻമാർ വരാത്തതുകൊണ്ടോ, അല്ലാഹുവിന്റെ ലക്ഷ്യങ്ങളും സന്ദേശങ്ങളും ലഭിക്കാത്തതുകൊണ്ടോ അല്ല തങ്ങൾ പിഴച്ചുപോയിട്ടുള്ളതെന്നും, പക്ഷേ, തങ്ങളുടെ അവിശ്വാസം നിമിത്തം തങ്ങൾ ശിക്ഷക്ക് ബാധ്യസ്ഥരായതാണെന്നും അവർ ഇപ്പോൾ സമ്മതിച്ചു പറയുന്നു. എന്നാൽ, അവർ സത്യനിഷേധികളായിത്തീരുവാനുള്ള മൂലകാരണം സത്യത്തിന് നേരെ കണ്ണടച്ച് അഹംഭാവം കൈക്കൊണ്ടതാണെന്ന് അവസാനത്തെ വാക്യത്തിൽ അല്ലാഹു സൂചിപ്പിക്കുന്നു.

وَسِيقَ ٱلَّذِينَ ٱتَّقَوْا۟ رَبَّهُمْ إِلَى ٱلْجَنَّةِ زُمَرًا ۖ حَتَّىٰٓ إِذَا جَآءُوهَا وَفُتِحَتْ أَبْوَٰبُهَا وَقَالَ لَهُمْ خَزَنَتُهَا سَلَٰمٌ عَلَيْكُمْ طِبْتُمْ فَٱدْخُلُوهَا خَٰلِدِينَ ﴿٧٣﴾

**﴾73﴿ തങ്ങളുടെ രക്ഷിതാവിനെ സൂക്ഷിച്ചുവന്നിട്ടുള്ളവർ സ്വർഗത്തിലേക്ക് കൂട്ടംകൂട്ടമായി നയിക്കപ്പെടും, അങ്ങനെ, അവർ അതിന്നടുത്തു വരുകയും, അതിന്റെ വാതിലുകൾ തുറക്കപ്പെട്ടിരിക്കുകയും ചെയ്താൽ...![ഹാ അവർക്ക് ലഭിക്കുവാനിരിക്കുന്നത് അവർണനീയം!] അതിന്റെ കാവൽക്കാർ അവരോട് ഇപ്രകാരം പറയുകയും ചെയ്യും: നിങ്ങൾക്ക് സലാം! [സമാധാന ശാന്തി!] നിങ്ങൾ (സുകൃതം ചെയ്ത്)പരിശുദ്ധരായി. ആകയാൽ, നിത്യവാസികളായ നിലയിൽ നിങ്ങളിതിൽ പ്രവേശിച്ചുകൊള്ളുവിൻ !**

وَقَالُوا۟ ٱلْحَمْدُ لِلَّهِ ٱلَّذِى صَدَقَنَا وَعْدَهُۥ وَأَوْرَثَنَا ٱلْأَرْضَ نَتَبَوَّأُ

**﴾74﴿ അവർ പറയും: അല്ലാഹുവിന് സർവ്വ സ്തുതിയും ! (അതെ) തന്റെ വാഗ്ദാനം ഞങ്ങൾക്ക് സത്യമാക്കിത്തരുകയും സ്വർഗത്തിൽ നിന്ന് ഞങ്ങൾ ഉദ്ദേശിക്കുന്നിടത്ത് ഞങ്ങൾക്ക് വസിക്കുവാൻ സൗകര്യ**

مِنَ ٱلْجَنَّةِ حَيْثُ نَشَآءُ ۖ فَنِعْمَ أَجْرُ ٱلْعَـٰمِلِينَ ﴿٧٤﴾

പ്പെടുമാറ് (ഈ സ്വർഗ) ഭൂമിയെ ഞങ്ങൾക്ക് അവകാശപ്പെടുത്തിത്തരുകയും ചെയ്തിട്ടുള്ളവന് (സ്തുതി). അപ്പോൾ (സൽക്കർമങ്ങൾ) പ്രവർത്തിച്ചവരുടെ പ്രതിഫലം എത്ര നല്ലത് !

---

﴾73﴿ وَسِيقَ നയിക്കപ്പെടും الَّذِينَ اتَّقَوْا സൂക്ഷിച്ചവരെ رَبَّهُمْ തങ്ങളുടെ റബ്ബിനെ إِلَى الْجَنَّةِ സ്വർഗത്തിലേക്ക് زُمَرًا കൂട്ടങ്ങളായി حَتَّىٰ إِذَا جَاءُوهَا അങ്ങനെ അവർ അതിന്നടുത്തുവന്നാൽ وَفُتِحَتْ തുറക്കപ്പെടുകയും أَبْوَابُهَا അതിന്റെ വാതിലുകൾ وَقَالَ لَهُمْ അവരോട് പറയുകയും ചെയ്യും خَزَنَتُهَا അതിന്റെ കാവൽക്കാർ سَلَامٌ സലാം, സമാധാനം, ശാന്തി عَلَيْكُمْ നിങ്ങൾക്ക് طِبْتُمْ നിങ്ങൾ നന്നായി, പരിശുദ്ധരായി فَادْخُلُوهَا ആകയാൽ അതിൽ പ്രവേശിക്കുവിൻ خَالِدِينَ നിത്യവാസികളായ നിലയിൽ ﴾74﴿ وَقَالُوا അവർ പറയുന്നതുമാണ് الْحَمْدُ സ്തുതി (സർവ്വസ്തുതിയും) لِلَّهِ അല്ലാഹുവിനാണ് الَّذِي صَدَقَنَا ഞങ്ങൾക്ക് സത്യമാക്കിത്തന്ന, ഞങ്ങളോട് സത്യം പറഞ്ഞ وَعْدَهُ തന്റെ വാഗ്ദാനം وَأَوْرَثَنَا ഞങ്ങൾക്ക് അവകാശപ്പെടുത്തുകയും ചെയ്ത الْأَرْضَ (ഈ)ഭൂമി نَتَبَوَّأُ ഞങ്ങൾ വസിക്കുമാറ്, സൗകര്യപ്പെടുമാറ് مِنَ الْجَنَّةِ സ്വർഗത്തിൽ നിന്ന് حَيْثُ نَشَاءُ ഞങ്ങൾ ഉദ്ദേശിക്കുന്നിടത്ത് فَنِعْمَ അപ്പോൾ എത്ര നല്ലത്, വളരെ നല്ലത് أَجْرُ പ്രതിഫലം, കൂലി الْعَامِلِينَ പ്രവർത്തിച്ചവരുടെ

---

അവിശ്വാസികൾ നരകത്തിലേക്കും, സത്യവിശ്വാസികൾ സ്വർഗത്തിലേക്കും കൂട്ടംകൂട്ടമായി നയിക്കപ്പെടുമെന്ന് പറഞ്ഞതുകൊണ്ട് രണ്ട്കൂട്ടരുടെയും വരവ് ഒരേ പ്രകാരത്തിലായിരിക്കുമെന്ന് ധരിക്കാവതല്ല. അവിശ്വാസികൾ, കുറ്റവാളികളും നിന്ദ്യരുമായികൊണ്ട് അവരെ നരകത്തിലേക്ക് നിർബ്ബന്ധപൂർവ്വം ബലം പ്രയോഗിച്ചായിരിക്കും കൊണ്ടുവരുന്നത്. നേരെമറിച്ച് സത്യവിശ്വാസികളെ സ്വർഗത്തിലേക്ക് വളരെ മാന്യമായ നിലയിൽ സ്വാഗതം ചെയ്തുകൊണ്ടായിരിക്കും കൊണ്ടുപോകുന്നത്. ഭയഭക്തൻമാരായുള്ളവരെ അതിഥികളെന്ന നിലയിൽ ഒരുമിച്ചുകൂട്ടുമെന്നും, കുറ്റവാളികളെ ദാഹിച്ച നിലയിൽ തെളിച്ചുകൊണ്ട് വരുമെന്നും സൂ: മർയം. 85, 86 ലും വ്യാജവാദികളെ നരകത്തിലേക്ക് പിടിച്ചുതള്ളുമെന്ന് സൂ: ത്വൂർ 13 ലും കാണാം.

നരകം കുറ്റവാളികൾക്കുള്ള കാരാഗൃഹമാണല്ലോ. അവരെ നരകത്തിന്റെ പടിവാതുക്കൽ കൊണ്ടുചെല്ലുമ്പോൾ മാത്രമാണ് അതിന്റെ കവാടം തുറക്കപ്പെടുന്നത്. സ്വർഗമാകട്ടെ, സജ്ജനങ്ങളുടെ ആതിഥേയ സ്ഥാനവും അതിനാൽ അവരുടെ വരവ് പ്രമാണിച്ച് അത് നേരത്തെത്തന്നെ അവരെ സ്വാഗതം ചെയ്‌വാനായി തുറന്നുവെച്ചിരിക്കും. അവിശ്വാസികൾ നരകത്തിൽ ചെന്നാൽ വാതിലുകൾ തുറക്കപ്പെടും. **(إِذَا جَاءُوهَا فُتِحَتْ أَبْوَابُهَا)** എന്നും, സജ്ജനങ്ങൾ സ്വർഗത്തിങ്കൽ വരുകയും അതിന്റെ വാതിലുകൾ തുറക്കപ്പെട്ടിരിക്കുകയും ചെയ്താൽ (إِذَا جَاءُوهَا وَفُتِحَتْ أَبْوَابُهَا) എന്നും വ്യത്യസ്ത രൂപത്തിൽ പറഞ്ഞിരിക്കുന്നത് ഇതാണ് സൂചിപ്പിക്കുന്നത്. അവിശ്വാസികൾ

നരകത്തിൽ ചെല്ലുമ്പോൾ അതിലെ പാറാവുകാർ അവരോട് ചോദിക്കുന്ന ചോദ്യം അവർക്ക് കൂടുതൽ നിരാശയും സങ്കടവും ഉണ്ടാക്കുമല്ലോ. നിത്യവാസികളെന്ന നില ക്കാണ് നിങ്ങളുടെ പ്രവേശനം– അഥവാ നിങ്ങൾക്ക് എനി രക്ഷയില്ല–എന്ന വാക്ക് കേൾക്കുമ്പോൾ വിശേഷിച്ചും. നേരെ മറിച്ച് സ്വർഗത്തിലേക്ക് വരുന്നവരോട് അതിലെ പാറാവുകാർ പറയുന്നതോ ? അനുമോദനത്തിന്റെയും ആശംസയുടെയും ശാന്തിയുടെയും വാക്യങ്ങളാണ്. നിത്യവാസികളെന്ന അനുമോദനമാകട്ടെ, മേൽക്കു മേൽ സന്തോഷവും അന്തസ്സും വർദ്ധിപ്പിക്കുന്നു. സ്വർഗത്തിന്റെ ആളുകൾ സ്വർഗത്തി ലും, നരകത്തിന്റെ ആളുകൾ നരകത്തിലും പ്രവേശിച്ചു കഴിഞ്ഞാൽ, 'ഹേ, സ്വർഗക്കാ രേ, എനി മരണമില്ല, ഹേ, നരകക്കാരെ എനി മരണമില്ല എന്ന് പ്രഖ്യാപനം ചെയ്യുമെ ന്നും, അപ്പോൾ സ്വർഗക്കാർക്ക് അവരുടെ സന്തോഷത്തിനുമേൽ സന്തോഷവും, നരക ക്കാർക്ക് അവരുടെ വ്യസനത്തിനുമേൽ വ്യസനവും വർദ്ധിക്കുമെന്ന്' നബിﷺ പറഞ്ഞ തായി ഹദീഥിൽ വന്നിട്ടുണ്ട്'. (ബു: മു)

നരകത്തിന് ഏഴു വാതിലുകളാണുള്ളതെന്നും, ഓരോ വാതിലിലൂടെയും പ്രവേശി ക്കുന്നവർ കുറ്റവാളികളിൽ നിന്നുള്ള ഓരോ പ്രത്യേക വിഭാഗക്കാരായിരിക്കുമെന്നും (لَهَا سَبْعَةُ أَبْوَابٍ لِّكُلِّ بَابٍ مِّنْهُمْ جُزْءٌ مَّقْسُومٌ– الحجر : ٤٤) അല്ലാഹു പ്രസ്താവിച്ചിരിക്കു ന്നു. സ്വർഗത്തിന്റെ വാതിലുകൾ എട്ടെണ്ണമാണെന്നും, ഓരോന്നിലൂടെയും പ്രവേശിക്കു ന്നവർ അവരവരുടെ കർമങ്ങൾക്കനുസരിച്ച് സ്ഥാനവ്യത്യാസമുള്ളവരായിരിക്കുമെന്നും നബി വചനങ്ങളിൽ നിന്നും മനസ്സിലാക്കാം. നമസ്കാരം, നോമ്പ്, ദാനധർമം, ധർമസമ രം ആദിയായ സൽകർമങ്ങളിൽ നിരതരായവർക്ക് അതതിന്റെ പേരിൽ നിശ്ചയിക്കപ്പെട്ട പ്രത്യേകം കവാടങ്ങളിൽ നിന്ന് സ്വാഗതം ലഭിക്കുമെന്നും എല്ലാ വാതിലുകളിൽനിന്നും വിളിച്ചു സ്വാഗതം ചെയ്യപ്പെടുന്ന ആളുകളും ഉണ്ടായിരിക്കുമെന്നും അബൂബക്ർ (റ) അക്കൂട്ടത്തിൽ ഉൾപ്പെടുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു എന്നും നബിﷺ ഒരു ഹദീഥിൽ പ്രസ്താവിച്ചിരിക്കുന്നു. (ബു: മു)

സ്വർഗത്തിന്റെയും നരകത്തിന്റെയും വാതിലുകളെപ്പറ്റി പറയുമ്പോൾ, അവ രണ്ടും കേവലം രണ്ടു വമ്പിച്ച കെട്ടിടങ്ങൾ മാത്രമായിരിക്കുമെന്നു ധരിക്കാവതല്ല. സ്വർഗത്തിന്റെ വിശാലത ആകാശഭൂമികളുടെ വിശാലതപോലെയാണ്. (عَرْضُهَا كَعَرْضِ السَّمَاءِ وَالْأَرْضِ– الحديد : ٢١) എന്നത്രെ അല്ലാഹു പറയുന്നത്. ഹദീഥിലും ഇതു സംബന്ധിച്ച് പലതും കാണാം. ചുരുക്കത്തിൽ സ്വർഗം മനുഷ്യന്റെ ഭാവനക്കും അനുമാനത്തിനും അതീതവും അതിവിശാലവുമായ ഒരു മഹാലോകമത്രെ. സ്വർഗത്തിന്റെ ഓരോ വാതി ലിന്റെ വിസ്താരം മക്കാ, ബുസ്റാ എന്നീ രാജ്യങ്ങൾ തമ്മിലുള്ള ദൂരംപോലെയാണ് (ബു.) എന്നും, നാൽപത് കൊല്ലത്തെ വഴി ദൂരമുണ്ടെന്നും (മു.) മറ്റുമുള്ള ഹദീഥുകളും ഇവിടെ സ്മരണീയമാകുന്നു. അപ്പോൾ, വാതിലുകൾ എന്ന് പറഞ്ഞത് വമ്പിച്ച ചില പ്രവേശനമാർഗങ്ങളെയാണ് കുറിക്കുന്നതെന്ന് മനസ്സിലാക്കാം. നരകത്തിന്റെ വിശാല തയെ സംബന്ധിച്ചും തന്നെ ഏറെക്കുറെ ഇപ്പറഞ്ഞതിൽനിന്നും മനസ്സിലാക്കുവാൻ കഴി യുന്നതാണ്.

സമസ്ത സൃഷ്ടികളുടെയും വിചാരണയും വിധിയും അവസാനിച്ചു. അവരവരുടെ വിധി എന്നെന്നേക്കുമായി നടപ്പിൽ വരുത്തുകയും ചെയ്തു. എനിയൊരു പുനർവിചാര ണയുടെയോ അപ്പീൽ കോടതിയുടെയോ നാമം പോലും പറയുവാനില്ല. ഗൗരവമേറിയ – അതിലപ്പുറം ഗൗരവമേറിയ ഒരു സംഭവവും നടക്കാനില്ലതന്നെ– ആ ഘട്ടത്തിൽ മല ക്കുകളുടെ പ്രതികരണമെന്തായിരിക്കുമെന്ന് അടുത്ത വചനത്തിൽ അല്ലാഹു പ്രസ്താ

വിക്കുന്നു. അല്ലാഹു അറിയിച്ചുതന്നത് പോലെ, സത്യവിശ്വാസികളുടെ നന്മയിൽ താൽപര്യമുള്ളവരും അവർക്ക് വേണ്ടി പ്രാർത്ഥിച്ചു കൊണ്ടിരുന്നവരുമാണല്ലോ മലക്കുകൾ. അല്ലാഹു പറയുന്നു:

وَتَرَى ٱلْمَلَٰٓئِكَةَ حَآفِّينَ مِنْ حَوْلِ ٱلْعَرْشِ يُسَبِّحُونَ بِحَمْدِ رَبِّهِمْ ۖ وَقُضِىَ بَيْنَهُم بِٱلْحَقِّ وَقِيلَ ٱلْحَمْدُ لِلَّهِ رَبِّ ٱلْعَٰلَمِينَ ﴿٧٥﴾

**《75》 അർശിന്റെ [രാജകീയ സിംഹാസനത്തിന്റെ] ചുറ്റുപാടിലും പൊതിഞ്ഞു നില്ക്കുന്നവരായി മലക്കുകളെ നിനക്ക് കാണാം: അവർ തങ്ങളുടെ രക്ഷിതാവിനെ സ്തുതിച്ചു കൊണ്ട് തസ്ബീഹ് [സ്തോത്ര കീർത്തനം] നടത്തുന്നതാണ്. അവർക്കിടയിൽ [സൃഷ്ടികളിൽ] യഥാർത്ഥപ്രകാരം (കാര്യം)തീരുമാനിക്കപ്പെട്ടും കഴിഞ്ഞു. (സർവ്വരാലും) പറയപ്പെടും: ലോകരുടെ രക്ഷിതാവായ അല്ലാഹുവിന് സർവ്വസ്തുതിയും.**

---

《75》 وَتَرَى നിനക്ക് കാണുകയും ചെയ്യാം الْمَلَائِكَةَ മലക്കുകളെ حَافِّينَ പൊതിഞ്ഞവരായി, ചുറ്റിലും നിൽക്കുന്നവരായി مِنْ حَوْلِ الْعَرْشِ അർശിന്റെ ചുറ്റുപാടിൽകൂടി يُسَبِّحُونَ അവർ തസ്ബീഹ് (സ്തോത്ര കീർത്തനം, മഹത്വം ഉൽഘോഷിക്കൽ)നടത്തും بِحَمْدِ رَبِّهِمْ തങ്ങളുടെ റബ്ബിനെ സ്തുതിച്ചുകൊണ്ട്, സ്തുതിയോടെ وَقُضِيَ തീരുമാനിക്കപ്പെടുക (വിധിക്ക)പ്പെടുകയും ചെയ്തു بَيْنَهُمْ അവർക്കിടയിൽ بِالْحَقِّ യഥാർത്ഥ(ന്യായ, മുറ) പ്രകാരം وَقِيلَ പറയപ്പെടുകയും ചെയ്യും الْحَمْدُ (സർവ്വ) സ്തുതി لِلَّهِ അല്ലാഹുവിനാണ് رَبِّ الْعَالَمِينَ ലോകരുടെ റബ്ബായ

---

അല്ലാഹു അവന്റെ അതിവിശാലമായ കാരുണ്യംകൊണ്ടും, അവന്റെ അതിമഹത്തായ ദയവുകൊണ്ടും നമ്മെയെല്ലാം അവന്റെ പ്രീതി ലഭിച്ച് സ്വർഗം പൂകുന്ന നല്ല അടിയാൻമാരിൽ ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ. ആമീൻ.

﴿الحمدُ لله رَبِّ العَالمِين وَلَهُ الفضل و المنة﴾

سورة المؤمن

# 40. സൂറതുൽ മുഅ്മിൻ

[സൂറതുൽ ഗ്വാഫിർ എന്നും ഇതിനു പേരുണ്ട്]

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 85 - വിഭാഗം (റുകൂഉ്) 9

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

حمٓ ﴿١﴾

**《1》 ഹാമീം**

تَنزِيلُ ٱلۡكِتَٰبِ مِنَ ٱللَّهِ ٱلۡعَزِيزِ ٱلۡعَلِيمِ ﴿٢﴾

**《2》 (ഈ) വേദഗ്രന്ഥം അവതരിപ്പിച്ചിരിക്കുന്നത് പ്രതാപശാലിയായ, സർവ്വജ്ഞനായ അല്ലാഹുവിങ്കൽ നിന്നത്രെ.**

غَافِرِ ٱلذَّنۢبِ وَقَابِلِ ٱلتَّوۡبِ شَدِيدِ ٱلۡعِقَابِ ذِى ٱلطَّوۡلِۖ لَآ إِلَٰهَ إِلَّا هُوَۖ إِلَيۡهِ ٱلۡمَصِيرُ ﴿٣﴾

**《3》 പാപം പൊറുക്കുന്നവനും, പശ്ചാത്താപം സ്വീകരിക്കുന്നവരുമായുള്ളവൻ: കഠിനമായി ശിക്ഷാ നടപടി എടുക്കുന്നവൻ: യോഗ്യതയുള്ളവൻ, അവനല്ലാതെ ആരാധ്യനേഇല്ല. അവങ്കലേക്കാണ് (എല്ലാവരുടെയും) തിരിച്ചുചെല്ലൽ**

---

《1》 حم ഹാമീം 《2》 تَنْزِيلُ الْكِتَابِ ഗ്രന്ഥം അവതരിപ്പിച്ചത് مِنَ اللَّهِ അല്ലാഹുവിങ്കൽനിന്നാണ് الْعَزِيزِ പ്രതാപശാലിയായ الْعَلِيمِ സർവ്വജ്ഞനായ 《3》 غَافِرِ الذَّنْبِ പാപം പൊറുക്കുന്നവൻ وَقَابِلِ التَّوْبِ പശ്ചാത്താപം സ്വീകരിക്കുന്നവനും شَدِيدِ الْعِقَابِ ശിക്ഷാ നടപടി കഠിനമായവൻ ذِي الطَّوْلِ യോഗ്യതയു(ഔദാര്യം, കഴിവു)ള്ളവൻ لَا إِلَٰهَ ഒരാരാധ്യനുമില്ല إِلَّا هُوَ അവനല്ലാതെ إِلَيْهِ അവങ്കലേക്കാണ് الْمَصِيرُ തിരിച്ചെത്തൽ

സന്തോഷവാര്‍ത്ത അറിയിക്കലും, ഭയവാര്‍ത്ത അറിയിക്കലുമാണ് മൊത്തത്തില്‍ ക്വുര്‍ആനിലെ മുഖ്യവിഷയങ്ങള്‍. അതുപോലെ, ആ വേദഗ്രന്ഥം അവതരിപ്പിച്ച അല്ലാഹുവിന്റെ അപാരമായ ശക്തിപ്രഭാവങ്ങളെയും അവന്റെ അതിരറ്റ കാരുണ്യത്തെയും ഓര്‍മിപ്പിക്കുന്ന രണ്ടുഗുണവിശേഷങ്ങളെയും ഇവിടെ ഇടകലര്‍ത്തി ഓര്‍മിപ്പിച്ചിരിക്കുന്നു. ذِي الطَّوْلِ എന്ന വാക്കിന് 'യോഗ്യതയുള്ളവന്‍' എന്ന് നാം വിവര്‍ത്തനം നല്‍കിയിട്ടുണ്ടെങ്കിലും കൂടുതല്‍ വ്യാപകമായ അര്‍ത്ഥം ഉള്‍ക്കൊള്ളുന്നതാണ് ആ വാക്ക്. ശ്രേഷ്ഠത, ഔദാര്യം, കഴിവ്, സമ്പത്ത്, മികവ് എന്നീ അര്‍ത്ഥങ്ങളിലെല്ലാം طَوْل എന്ന പദം ഉപയോഗിക്കപ്പെടുന്നു. സല്‍ക്കര്‍മികള്‍ക്ക് മഹത്തായ പ്രതിഫലവും, പാപികള്‍ക്ക് ഉദാരമായ മാപ്പും നല്‍കുന്ന അതിവിശാല മനസ്കനും, വമ്പിച്ച അനുഗ്രഹശാലിയും എന്നത്രെ പല മുഫസ്സിറുകളും അതിന് വിവക്ഷ നല്‍കുന്നത്.

മേല്‍ പ്രസ്താവിച്ച ഗുണഗണങ്ങളാല്‍ സമ്പൂര്‍ണനായ അല്ലാഹു അവതരിപ്പിച്ച വേദഗ്രന്ഥം ഏതെങ്കിലും വിധേനയുള്ള ന്യൂനതയോ, കോട്ടമോ ഉള്ളതായിരിക്കുവാന്‍ അവകാശമില്ല. എന്നിരിക്കെ, അതില്‍ ദുസ്തര്‍ക്കം നടത്തുവാന്‍ മുതിരുന്നവര്‍ സത്യനിഷേധികളായ അവിശ്വാസികളായിരിക്കുവാനേ നിവൃത്തിയുള്ളൂ. അല്ലാഹു പറയുന്നു:

مَا يُجَـٰدِلُ فِىٓ ءَايَـٰتِ ٱللَّهِ إِلَّا ٱلَّذِينَ كَفَرُوا۟ فَلَا يَغْرُرْكَ تَقَلُّبُهُمْ فِى ٱلْبِلَـٰدِ ﴿٤﴾

**﴾4﴿ അവിശ്വസിച്ചവരല്ലാതെ അല്ലാഹുവിന്റെ ആയത്തുകളില്‍ [സന്ദേശലക്ഷ്യങ്ങളില്‍] തര്‍ക്കം നടത്തുകയില്ല. എന്നാല്‍, അവര്‍ (യഥേഷ്ടം) രാജ്യങ്ങളില്‍കൂടി സൈ്വരവിഹാരം ചെയ്യുന്നത് നിന്നെ വഞ്ചിച്ചുപോകരുത്.**

---

﴾4﴿ مَا يُجَادِلُ തര്‍ക്കം നടത്തുകയില്ല فِي آيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തുകളില്‍ إِلا الَّذِينَ كَفَرُوا യാതൊരുകൂട്ടരൊഴികെ അവിശ്വസിച്ചവരൊഴികെ فَلَا يَغْرُرْكَ എന്നാല്‍ നിന്നെ വഞ്ചിച്ചുകളയരുത് تَقَلُّبُهُمْ അവരുടെ തിരിഞ്ഞു മറിഞ്ഞു നടക്കല്‍ (സൈ്വരവിഹാരം കൊള്ളല്‍) فِي الْبِلَادِ രാജ്യങ്ങളില്‍

---

തല്‍ക്കാലം അല്ലാഹു അവരെ അയച്ചുവിട്ടിരിക്കുകയാണെന്നുമാത്രം. വഴിയെ അവര്‍ക്ക് അവന്‍ തക്ക പ്രതിഫലം കൊടുക്കും. അതുകൊണ്ട് ആ കുതര്‍ക്കികള്‍ ഇപ്പോള്‍ യഥേഷ്ടം ഭൂമിയില്‍ കൂത്താടി നടക്കുന്നത് കണ്ടു വഞ്ചിതരാകേണ്ടതില്ല എന്നു സാരം. സത്യത്തെ മറക്കുവാനും, സ്വേച്ഛാതാല്‍പര്യങ്ങള്‍ നേടിയെടുക്കുവാനും വേണ്ടിയുള്ള വാദപ്രതിവാദങ്ങളും, കുതര്‍ക്കങ്ങളുമാണിവിടെ ഉദ്ദേശ്യം. അല്ലാതെ, സത്യം ഗ്രഹിക്കുവാന്‍ വേണ്ടിയുള്ള അന്വേഷണങ്ങളോ, ചര്‍ച്ചകളോ അല്ല. അടുത്ത വചനങ്ങള്‍ നോക്കുക :

كَذَّبَتْ قَبْلَهُمْ قَوْمُ نُوحٍ وَٱلْأَحْزَابُ مِنۢ بَعْدِهِمْ ۖ وَهَمَّتْ

**﴾5﴿ ഇവര്‍ക്ക് മുമ്പ് നൂഹിന്റെ ജനതയും, അവരുടെ ശേഷം (പല)സഖ്യകക്ഷികളും വ്യാജമാക്കുകയുണ്ടായി. എല്ലാ (സമുദായവും) തങ്ങളുടെ**

كُلُّ أُمَّةٍۭ بِرَسُولِهِمْ لِيَأْخُذُوهُ ۖ وَجَٰدَلُوا۟ بِٱلْبَٰطِلِ لِيُدْحِضُوا۟ بِهِ ٱلْحَقَّ فَأَخَذْتُهُمْ ۖ فَكَيْفَ كَانَ عِقَابِ ﴿٥﴾

**റസൂലിനെപ്പറ്റി, അദ്ദേഹത്തെ പിടി(ച്ചു ശിക്ഷി)ക്കുവാൻ ഉദ്യമിക്കുകയും ചെയ്തു. വ്യർത്ഥമായതുകൊണ്ട് യഥാർത്ഥത്തെ (ഉന്മൂലനം ചെയ്തു) നീക്കിക്കളയുവാൻ വേണ്ടി അതു മായി അവർ തർക്കം നടത്തുകയും ചെയ്തു. അതിനാൽ ഞാൻ [അല്ലാഹു] അവരെ പിടിച്ചു (ശിക്ഷിച്ചു) അപ്പോൾ, എന്റെ പ്രതികാരശിക്ഷ എങ്ങിനെയായി ?!**

---

﴿5﴾ كَذَّبَتْ قَبْلَهُمْ അവ(ഇവ)രുടെ മുമ്പ് വ്യാജമാക്കി قَوْمُ نُوحٍ നൂഹിന്റെ ജനതയും وَالْأَحْزَابُ സഖ്യകക്ഷികളും مِن بَعْدِهِمْ അവരുടെ ശേഷം وَهَمَّتْ ഉദ്യമിക്കുക (വിചാരിക്കുക)യും ചെയ്തു كُلُّ أُمَّةٍ എല്ലാസമുദായവും بِرَسُولِهِمْ തങ്ങളുടെ റസൂലിനെപ്പറ്റി لِيَأْخُذُوهُ അവർ അദ്ദേഹത്തെ പിടിക്കുവാൻ وَجَادَلُوا അവർ തർക്കം നടത്തി بِالْبَاطِلِ വ്യർത്ഥ(നിരർത്ഥ-അന്യായ)മായതുകൊണ്ട് لِيُدْحِضُوا അവർ നീക്കുവാൻ, ഉൻമൂലനം ചെയ്‌വാൻ بِهِ അതുകൊണ്ട്, അതു വഴി الْحَقَّ യഥാർത്ഥം, സത്യത്തെ فَأَخَذْتُهُمْ അപ്പോൾ ഞാൻ അവരെ പിടിച്ചു فَكَيْفَ كَانَ അപ്പോൾ (എന്നിട്ട്)എങ്ങിനെ ആയി, ഉണ്ടായി عِقَابِ എന്റെ ശിക്ഷാ നടപടി, പ്രതികാര ശിക്ഷ

---

അതെ, അത് കുറിക്കു കൊള്ളുകയും, അവർ അമ്പേ പരാജയമടയുകയും ചെയ്തു. സഖ്യകക്ഷികൾ (الْأَحْزَابُ) എന്നു പറഞ്ഞത്, ആദ്, ഥമൂദ്, ഫിർഔന്റെ ആൾക്കാർ മുതലായവരാകുന്നു. (സൂ: സ്വാദ് 12,13)

وَكَذَٰلِكَ حَقَّتْ كَلِمَتُ رَبِّكَ عَلَى ٱلَّذِينَ كَفَرُوٓا۟ أَنَّهُمْ أَصْحَٰبُ ٱلنَّارِ ﴿٦﴾

**﴿6﴾ അപ്രകാരം, (ഈ) അവിശ്വസിച്ചിട്ടുള്ളവരുടെമേലും നിന്റെ റബ്ബിന്റെ വാക്ക് യഥാർത്ഥമായി(സ്ഥിരപ്പെട്ടി)രിക്കുന്നു; അവർ നരകത്തിന്റെ ആൾക്കാരാണെന്ന്!**

---

﴿6﴾ وَكَذَٰلِكَ അപ്രകാരം حَقَّتْ യഥാർത്ഥമായി, സ്ഥാപിതമായി, സ്ഥിരപ്പെട്ടു كَلِمَةُ رَبِّكَ നിന്റെ റബ്ബിന്റെ വാക്ക് عَلَى الَّذِينَ كَفَرُوا അവിശ്വസിച്ചവരുടെ മേൽ أَنَّهُمْ അവരാണെന്ന് أَصْحَابُ النَّارِ നരകത്തിന്റെ ആൾക്കാർ, നരകക്കാർ

---

അതുകൊണ്ട് ആ സമുദായങ്ങളിലെ തർക്കികളും നിഷേധികളുമായ ആളുകളിൽ നടത്തപ്പെട്ട അതേ നടപടി ക്രമം ഈ സമുദായത്തിലെ തർക്കികൾക്കും നിഷേധികൾക്കും ബാധകം തന്നെ എന്നു സാരം. സത്യനിഷേധികളെക്കുറിച്ച് പ്രസ്താവിച്ച ശേഷം, സത്യവിശ്വാസികൾക്ക് ഉന്നതലോകത്തുനിന്ന് ലഭിച്ചുകൊണ്ടിരിക്കുന്ന ചില അദ്ധ്യ

ശ്യനേട്ടങ്ങളെപ്പറ്റി ഉണർത്തുന്നു:

ٱلَّذِينَ يَحْمِلُونَ ٱلْعَرْشَ وَمَنْ حَوْلَهُۥ يُسَبِّحُونَ بِحَمْدِ رَبِّهِمْ وَيُؤْمِنُونَ بِهِۦ وَيَسْتَغْفِرُونَ لِلَّذِينَ ءَامَنُوا۟ رَبَّنَا وَسِعْتَ كُلَّ شَىْءٍ رَّحْمَةً وَعِلْمًا فَٱغْفِرْ لِلَّذِينَ تَابُوا۟ وَٱتَّبَعُوا۟ سَبِيلَكَ وَقِهِمْ عَذَابَ ٱلْجَحِيمِ ﴿٧﴾

《7》 അർശ് രാജകീയ [സിംഹാസനം] വഹിക്കുന്നവരും, അതിന്റെ ചുറ്റുപാടിലുള്ളവരും തങ്ങളുടെ രക്ഷിതാവിനെ സ്തുതിച്ചുകൊണ്ട് തസ്ബീഹ് [സ്തോത്രകീർത്തനങ്ങൾ] നടത്തുന്നു. അവർ, അവനിൽ വിശ്വസിക്കുകയും, വിശ്വസിച്ചവർക്ക് വേണ്ടി പാപമോചനം തേടുകയും ചെയ്യുന്നു. (അവർ പറയും) ഞങ്ങളുടെ രക്ഷിതാവേ ! കാരുണ്യംകൊണ്ടും, അറിവുകൊണ്ടും നീ എല്ലാ വസ്തുക്കൾക്കും വിശാലമായിരിക്കുന്നു. [നിന്റെ കാരുണ്യവും അറിവും എല്ലാറ്റിനും വിശാലമാണ്] അതുകൊണ്ട് പശ്ചാത്തപിക്കുകയും നിന്റെ മാർഗം പിൻപറ്റുകയും ചെയ്തവർക്ക് നീ പൊറുത്തുകൊടുക്കുകയും, ജ്വലിക്കുന്ന നരകശിക്ഷയിൽ നിന്ന് അവരെ നീ കാത്തുകൊടുക്കുകയും ചെയ്യേണമേ!

رَبَّنَا وَأَدْخِلْهُمْ جَنَّـٰتِ عَدْنٍ ٱلَّتِى وَعَدتَّهُمْ وَمَن صَلَحَ مِنْ ءَابَآئِهِمْ وَأَزْوَٰجِهِمْ وَذُرِّيَّـٰتِهِمْ ۚ إِنَّكَ أَنتَ ٱلْعَزِيزُ ٱلْحَكِيمُ ﴿٨﴾

《8》 ഞങ്ങളുടെ രക്ഷിതാവേ ! നീ അവർക്ക് വാഗ്ദാനം ചെയ്തിട്ടുള്ള സ്ഥിരവാസത്തിന്റെ സ്വർഗങ്ങളിൽ അവരെ നീ പ്രവേശിപ്പിക്കുകയും ചെയ്യേണമേ ! അവരുടെ പിതാക്കൾ, ഇണകൾ [ഭാര്യാഭർത്താക്കൾ] സന്തതികൾ എന്നിവരിൽ നിന്ന് നന്നായിത്തീർന്നവരെയും (പ്രവേശിപ്പിക്കേണമേ) നിശ്ചയമായും, നീയത്രെ, അഗാധജ്ഞനായ പ്രതാപശാലി.

وَقِهِمُ ٱلسَّيِّـَٔاتِ ۚ وَمَن تَقِ ٱلسَّيِّـَٔاتِ يَوْمَئِذٍ فَقَدْ رَحِمْتَهُۥ ۚ وَذَٰلِكَ هُوَ

《9》 അവരെ നീ തിന്മകളിൽ നിന്ന് കാക്കുകയും ചെയ്യേണമേ ! അന്നത്തെ ദിവസം [ക്വിയാമത്തുനാളിൽ] നീ ഏതൊരുവനെ തിന്മകളിൽ നിന്ന് കാക്കുന്നുവോ അവനു തീർച്ച

ٱلۡفَوۡزُ ٱلۡعَظِيمُ ۝٩ യായും നീ കരുണ ചെയ്തു. അതു തന്നെയാണ് മഹത്തായ ഭാഗ്യവും!

---

﴾7﴿ الَّذِينَ يَحۡمِلُونَ വഹിക്കുന്നവൻ الۡعَرۡشَ അർശ്(സിംഹാസനം)രാജകീയ പീഠം وَمَنۡ حَوۡلَهُ അതിന്റെ ചുറ്റിലുള്ളവരും يُسَبِّحُونَ അവർ തസ്ബീഹ് നടത്തുന്നു بِحَمۡدِ رَبِّهِمۡ തങ്ങളുടെ റബ്ബിനെ സ്തുതിച്ചു കൊണ്ട്, സ്തുതിയോടുകൂടി وَيُؤۡمِنُونَ അവർ വിശ്വസിക്കയും ചെയ്യുന്നു بِهِۦ അവനിൽ وَيَسۡتَغۡفِرُونَ അവർ പാപമോചനം തേടുകയും ചെയ്യുന്നു لِلَّذِينَ آمَنُوا വിശ്വസിച്ചവർക്ക് رَبَّنَا ഞങ്ങളുടെ റബ്ബേ وَسِعۡتَ നീ വിശാലമായിരിക്കുന്നു كُلَّ شَيۡءٍ എല്ലാ വസ്തുവിനും رَحۡمَةً കാരുണ്യംകൊണ്ട്, കാരുണ്യത്താൽ وَعِلۡمًا അറിവുകൊണ്ടും ജ്ഞാനത്താലും فَاغۡفِرۡ ആകയാൽ നീ പൊറുക്കണേ لِلَّذِينَ تَابُوا പശ്ചാത്തപിച്ചവർക്ക് وَاتَّبَعُوا പിൻപറ്റുകയും ചെയ്ത سَبِيلَكَ നിന്റെ മാർഗം وَقِهِمۡ അവരെ കാക്കുക (തടുക്കുക)യും വേണമേ عَذَابَ الۡجَحِيمِ ജ്വലിക്കുന്ന നരകശിക്ഷ(യിൽനിന്ന്) ﴾8﴿ رَبَّنَا ഞങ്ങളുടെ റബ്ബേ وَأَدۡخِلۡهُمۡ അവരെ നീ പ്രവേശിപ്പിക്കുകയും വേണമേ جَنَّاتِ عَدۡنٍ സ്ഥിരവാസത്തിന്റെ സ്വർഗങ്ങളിൽ الَّتِي وَعَدتَّهُمۡ നീ അവരോട് (അവർക്ക്) വാഗ്ദാനം ചെയ്ത وَمَن صَلَحَ നന്നായിത്തീർന്നവരെയും, പറ്റിയവരെയും مِنۡ آبَائِهِمۡ അവരുടെ പിതാക്കളിൽ നിന്നും وَأَزۡوَاجِهِمۡ അവരുടെ ഇണകളിൽനിന്നും وَذُرِّيَّاتِهِمۡ അവരുടെ സന്തതികളിൽ നിന്നും إِنَّكَ أَنتَ നിശ്ചയമായും നീയത്രെ الۡعَزِيزُ പ്രതാപശാലി الۡحَكِيمُ അഗാധജ്ഞൻ, തത്വജ്ഞൻ ﴾9﴿ وَقِهِمُ അവരെ കാക്കുകയും വേണമേ السَّيِّئَاتِ തിൻമകളെ وَمَن تَقِ നീ ആരെ(യാതൊരുത്തനെ) കാത്തുവോ السَّيِّئَاتِ തിന്മകളെ يَوۡمَئِذٍ അന്നത്തെ ദിവസം فَقَدۡ رَحِمۡتَهُ എന്നാൽ നീ അവന് കരുണ ചെയ്തു وَذَٰلِكَ هُوَ അതുതന്നെയാണ്താനും الۡفَوۡزُ ഭാഗ്യം, വിജയം, നേട്ടം الۡعَظِيمُ മഹത്തായ, വമ്പിച്ച

---

അർശ് (الْعَرْش) എന്നാൽ സിംഹാസനം, രാജകീയ പീഠം എന്നൊക്കെ വാക്കർത്ഥം. അല്ലാഹുവിന്റെ അർശ് എങ്ങിനെയുള്ളതാണെന്ന് നമുക്കറിവില്ല. അതിനെ വഹിക്കുന്ന മലക്കുകൾ ഏതാണ്. എങ്ങിനെയാണ്. എന്തിനുവേണ്ടിയാണ് അവരത് വഹിക്കുന്നത് എന്നും നമുക്കറിഞ്ഞുകൂടാ. ക്വിയാമത്തുനാളിൽ എട്ടു പേരായിരിക്കും അർശ് വഹിക്കുക എന്ന് സൂറത്തുൽ ഹാക്ക്വഃയിൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. (وَيَحۡمِلُ عَرۡشَ رَبِّكَ فَوۡقَهُمۡ يَوۡمَئِذٍ ثَمَانِيَةٌ - الحاقة) ഇത് പോലെയുള്ള അദൃശ്യകാര്യങ്ങളെക്കുറിച്ച് അല്ലാഹു ക്വുർആനിലോ, നബി ﷺ ഹദീഥിലോ പ്രസ്താവിച്ചു കണ്ടതിനപ്പുറം-നമ്മുടെ യുക്തികൊണ്ടോ ബുദ്ധികൊണ്ടോ ഒന്നും അനുമാനിക്കുവാനും, രൂപപ്പെടുത്തുവാനും നിവൃത്തിയില്ല. നാം പരിപൂർണമായും അതിൽ വിശ്വസിക്കുകയും, അവയുടെ ബാഹ്യാർത്ഥം കൊണ്ട് മനസ്സമാധാനപ്പെടുകയും ചെയ്യുന്നു. അവയുടെ യാഥാർത്ഥ്യങ്ങളെയും, വിശദീകരണങ്ങളെയും അല്ലാഹുവിലേക്ക് വിട്ടേക്കുകയും ചെയ്യുന്നു. ചിലർ ചെയ്യാറുള്ളതുപോലെ എന്തെങ്കിലും വ്യാഖ്യാനം നൽകി തൃപ്തിപ്പെടുകയോ മറ്റു ചിലരെപ്പോലെ അതെല്ലാം വെറും അലങ്കാര പ്രയോഗങ്ങളും ഉപമകളുമാക്കി തള്ളിക്കളയുകയോ ചെയ്‌വാൻ നാം മുതിരുന്നുമില്ല.

അർശിന്റെ വാഹകൻമാരായ മലക്കുകൾ, മലക്കുകളിൽവെച്ച് ഉയർന്ന പദവിയുള്ള വരാണെന്ന് പൊതുവിൽ അറിയപ്പെട്ടിട്ടുള്ളതാണ്. അവരും അർശിന്റെ ചുറ്റുപാടിലുള്ള മലക്കുകളും അല്ലാഹുവിന് നിത്യേന സ്തോത്രകീർത്തനങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നുവെന്നും, അവർ സത്യവിശ്വാസികളുടെ പാപമോചനത്തിനും, ഗുണത്തിനും വേണ്ടി പ്രാർത്ഥിക്കുന്നുവെന്നുമാണല്ലോ അല്ലാഹു ഇവിടെ പ്രസ്താവിച്ചതിന്റെ ചുരുക്കം. അല്ലാഹുവിനെ ആരാധിക്കുന്നതിൽ മലക്കുകൾക്ക് ക്ഷീണവും കുഴക്കും ബാധിക്കുകയില്ലെന്നും, അവർ രാവും പകലും തളരാതെ തസ്ബീഹു നടത്തുന്നുവെന്നും സൂറത്തുൽ അൻബിയാഉ് 19, 20 ലും, സൂ: ഫുസ്സിലത്ത് 38 ലും, സൂ: അഅ്റാഫ് 206 ലും കാണാം. ഹംദ്, തസ്ബീഹ് മുതലായ സ്തോത്രകീർത്തനങ്ങളുടെ പ്രാധാന്യം ഇതിൽനിന്നു മനസ്സിലാക്കാവുന്നതാണ്.

മലക്കുകളും മനുഷ്യരും തമ്മിലും, ആത്മീയലോകവും ഭൗതികലോകവും തമ്മിലും നമുക്കറിഞ്ഞുകൂടാത്ത ചില അദൃശ്യബന്ധങ്ങളുണ്ടെന്നും, മനുഷ്യന്റെ മോക്ഷത്തിൽ മലക്കുകൾക്കും താല്പര്യമുണ്ടെന്നും ഈ വചനങ്ങളിൽ നിന്നു വ്യക്തമാണ്. സൂ: ശൂറാ 5 ൽ പറയുന്നു: وَالْمَلَائِكَةُ يُسَبِّحُونَ بِحَمْدِ رَبِّهِمْ وَيَسْتَغْفِرُونَ لِمَن فِي الْأَرْضِ– الشورى : ٥ (മലക്കുകൾ തങ്ങളുടെ റബ്ബിനെ സ്തുതിച്ചുകൊണ്ട് തസ്ബീഹ് നടത്തുകയും, ഭൂമിയിലുള്ളവർക്ക്വേണ്ടി പാപമോചനം തേടുകയും ചെയ്യുന്നു) കൂടാതെ, മനുഷ്യരെ കാത്തുരക്ഷിക്കുക, അവരുടെ നൻമതിൻമകളെ രേഖപ്പെടുത്തുക, അവരിൽ സൽപ്രേരണകൾ ഉണ്ടാക്കിത്തീർക്കുക, അല്ലാഹുവിന്റെ ഉത്തരവനുസരിച്ച് ഭൂമിയിൽ ചില കാര്യങ്ങൾ നടപ്പിൽ വരുത്തുക എന്നിങ്ങിനെ പല നിലക്കും മലക്കുകൾക്ക് ഭൂലോകവുമായി ബന്ധമുണ്ട്. പല ക്വുർആൻ വചനങ്ങളിൽനിന്നും നബിവചനങ്ങളിൽ നിന്നും ഇതു മനസ്സിലാക്കാം. അതിന്റെയെല്ലാം യഥാർത്ഥ രൂപമെന്താണെന്നു നമുക്കറിഞ്ഞുകൂടാ. ഭൗതിക കാഴ്ചപ്പാടു മാത്രമുള്ളവർക്ക് ഇതെല്ലാം നേർക്കുനേരെ ശരിവെക്കുവാൻ കഴിഞ്ഞേക്കുകയില്ലെങ്കിലും, യഥാർത്ഥ സത്യവിശ്വാസികൾക്ക് ഇതൊന്നും നിരസിക്കുവാൻ നിവൃത്തിയില്ല. ഇതിനുമുമ്പ് (32:11; 35:1 മുതലായ) ചില വചനങ്ങളിൽ ചിലതെല്ലാം നാം കണ്ടുവല്ലോ. എനിയും ചില വിവരങ്ങൾ താഴെ വരുന്നതാണ്. إِنْ شَاء الله ചില ഹദീഥുകൾ ഇവിടെ ചൂണ്ടിക്കാട്ടുന്നു :

1. 'ജമാഅത്ത്' (സംഘം ചേർന്നുള്ള) നമസ്കാരത്തിൽ പങ്കെടുക്കുന്നതിന്റെ പുണ്യങ്ങളെക്കുറിച്ച് പ്രസ്താവിക്കുന്ന ഒരു ഹദീഥിന്റെ ചുരുക്കം ഇപ്രകാരമാണ് : ഒരാൾ നല്ല പോലെ വുദ്വു (ചെറിയ ശുദ്ധി) എടുത്തു നമസ്കാരത്തെ മാത്രം ഉന്നംവെച്ച് പള്ളിയിലേക്ക് പോയാൽ അയാളുടെ ഓരോ കാലടി വെക്കുന്നതിനും അയാൾക്കു പ്രതിഫലം ലഭിക്കും. അയാൾ വുദ്വു നഷ്ടപ്പെടാതെ നമസ്കാരസ്ഥലത്തായിരിക്കുമ്പോൾ മലക്കുകൾ അയാൾക്ക് ഗുണത്തിനുവേണ്ടി പ്രാർത്ഥികൊണ്ടിരിക്കുകയും ചെയ്യും. (ബു; മു)

2. എല്ലാ ദിവസവും രണ്ടു മലക്കുകൾ ഭൂമിയിൽ വന്ന് അവരിലൊരാൾ اللهم اعط منفقا خلفا(അല്ലാഹുവേ, ധനം ചിലവഴിക്കുന്നവനു നീ പകരം നൽകേണമേ) എന്നും മറ്റെയാൾ (اللهم اعط ممسكا تلفا) അല്ലാഹുവേ ധനം ചിലവഴിക്കാതെ പിടിച്ചുവെക്കുന്നവന്ന് നാശം-നഷ്ടം-നൽകേണമേ!) എന്നും പറയുന്നതാണ് (ബു; മു; )

3. ഒരാൾ തന്റെ സഹോദരന്റെ അഭാവത്തിൽ അവനുവേണ്ടി പ്രാർത്ഥിക്കുമ്പോഴൊക്കെ അവനിൽ നിയോഗിക്കപ്പെട്ട മലക്ക്; പ്രാർത്ഥനക്ക് ഉത്തരം ലഭിക്കട്ടെ എന്നും, നിനക്കും അതേമാതിരി ലഭിക്കട്ടെ എന്നും (آمين ولك المثل) പറയാതിരിക്കയില്ല (മു.)

4. സംഘം ചേർന്നു നമസ്കരിക്കുമ്പോൾ (സൂ: ഫാതിഹഃ കഴിഞ്ഞശേഷം) ഇമാമിന്റെ ഒന്നിച്ചു ആമീൻ പറയേണ്ടതാണ്. കാരണം, അപ്പോൾ, മലക്കുകളും ആമീൻ പറയുന്നതായിരിക്കും.... (ബു. മു.)

5. മനുഷ്യനിൽ, പിശാചിനും മലക്കിനും ഓരോ പ്രകാരത്തിലുള്ള പ്രവേശനം (പ്രചോദനം നൽകൽ) ഉണ്ട്. പിശാചിന്റേത് തിൻമയെ സംബന്ധിച്ച വാഗ്ദാനവും, യഥാർത്ഥത്തെ വ്യാജമാക്കലുമായിരിക്കും. മലക്കിന്റെതാകട്ടെ. നൻമയെക്കുറിച്ചുള്ള വാഗ്ദാനവും, യഥാർത്ഥത്തെ സത്യമാക്കലുമായിരിക്കും. ആർക്കെങ്കിലും ഇത്-മലക്കിന്റേത്-അനുഭവപ്പെട്ടാൽ അവൻ അല്ലാഹുവിനെ സ്തുതിച്ചുകൊള്ളട്ടെ. മറ്റേത്-പിശാചിന്റേത്-അനുഭവപ്പെട്ടാൽ അവൻ പിശാചിൽനിന്നും അല്ലാഹുവിനോട് ശരണം തേടിക്കൊള്ളട്ടെ. (തി.)

6. നിങ്ങളിൽ ഒരാൾക്കുംതന്നെ, ജിന്നുകളിൽനിന്നുള്ള (പിശാചാകുന്ന)ഒരു തുണയും, മലക്കുകളിൽ നിന്നുള്ള ഒരു തുണയും ഉണ്ടാകാതിരിക്കുകയില്ല (മു.)

ഇതുപോലെയുള്ള കുറെ ഉദാഹരണങ്ങൾ എടുത്തു കാട്ടികൊണ്ട് ശൈഖ് ശാഹ്‌വലിയ്യുല്ലാഹിദ്ദഹ്‌ലവി (റ) പ്രസ്താവിച്ചിട്ടുള്ള ഒരു പ്രസ്താവനയുടെ രത്നച്ചുരുക്കം ഇവിടെ അറിയുന്നത് നന്നായിരിക്കും. മതത്തിൽ പരസ്യമായി അറിയപ്പെട്ട ചില കാര്യങ്ങളാണിവ എന്ന് ഉണർത്തിക്കൊണ്ട് അദ്ദേഹം പറയുന്നു : 'ശ്രേഷ്ഠൻമാരും, അല്ലാഹുവിന്റെ തിരുസന്നിധിയിൽ പ്രത്യേക സ്ഥാനമുള്ളവരുമായ ചില അടിയാന്മാരുണ്ട്. മനസ്സിനെ പരിശുദ്ധമാക്കുകയും, ജനങ്ങളെ സംസ്കരിക്കുവാൻ പരിശ്രമിക്കുകയും ചെയ്യുന്നവർക്ക് വേണ്ടി അവർ പ്രാർത്ഥിക്കും. ആ പ്രാർത്ഥനകൾ അവർക്ക് ബർക്കത്തുകൾ (അല്ലാഹുവിങ്കൽ നിന്നുള്ള ആശീർവാദങ്ങളും അഭിവൃദ്ധിയും) വരുവാൻ കാരണമാകുന്നു. അല്ലാഹുവോട് അനുസരണക്കേട് കാണിക്കുകയും, കുഴപ്പമുണ്ടാക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നവരെ അവർ ശപിക്കുകയും ചെയ്യും. അത് അവരുടെ മനസ്സിൽ ഖേദവും, ദുഃഖവും ഉണ്ടാകുവാനും, സമുദായത്തിന് അവരോട് വെറുപ്പു വരുവാനും കാരണമായേക്കുന്നതാണ്. ആ അടിയാൻമാർ (മലക്കുകൾ) അല്ലാഹുവിനും അവന്റെ അടിയാൻമാർക്കും (മനുഷ്യർക്കും) ഇടയിലുള്ള ഒരു തരം ദൂതൻമാരാണ്. മനുഷ്യ ഹൃദയങ്ങളിൽ നല്ല വിചാരം തോന്നുവാൻ അവർ കാരണമായിത്തീരുന്നതായിരിക്കും. അല്ലാഹു ഉദ്ദേശിക്കുന്ന സമയത്തും, സ്ഥലത്തും അവർ സമ്മേളിക്കാറുണ്ട്. ആ നിലക്ക് അവർക്ക് الندي الاعلى،الملأ الاعلى،الرفيق الاعلى (ഉന്നത സദസ്സ്, ഉന്നത സമൂഹം, ഉന്നത സുഹൃത്തുക്കൾ)എന്നൊക്കെ പറയപ്പെടുന്നു. ഉൽകൃഷ്ടരായ മനുഷ്യാത്മാക്കൾക്കും, അവർക്കും തമ്മിൽ ചില ബന്ധങ്ങളുണ്ടായിരിക്കും' (من حجة الله البالغة) ചുരുക്കിപ്പറഞ്ഞാൽ, നമ്മുടെ നന്മക്കുവേണ്ടി നമ്മുടെ ബാഹ്യദൃഷ്ടിക്കും ബുദ്ധിക്കും അതീതമായി ചില അദൃശ്യകാരണങ്ങളും അല്ലാഹു നിശ്ചയിച്ചു നിയന്ത്രിച്ചുവരുന്നുണ്ട്.

മലക്കുകൾ സത്യവിശ്വാസികൾക്ക് വേണ്ടി ചെയ്തുകൊണ്ടിരിക്കുന്ന ആ ദീർഘമായ പ്രാർത്ഥനയിലെ വാക്യങ്ങൾ മനസ്സിരുത്തി ആലോചിച്ചു നോക്കുക ! സത്യവിശ്വാസികളെയും, അവരുടെ കുടുംബങ്ങളെയും, സ്വർഗത്തിൽ ഒന്നിച്ചു ചേർക്കുന്നതുവരെയുള്ള പല കാര്യങ്ങൾക്കും വേണ്ടി അവർ പ്രാർത്ഥിക്കുന്നു. സത്യവിശ്വാസികളുടെ ഗുണത്തിലും നൻമയിലും അവർക്കുള്ള ആത്മാർത്ഥമായ താൽപര്യത്തെയാണത് കുറിക്കുന്നത്. എന്നാൽ, ഒരു സംഗതി ഇവിടെ പ്രത്യേകം ശ്രദ്ധേയമാകുന്നു. സത്യവിശ്വാസികളെയും അവരുടെ കുടുംബങ്ങളെയും എന്നു പറയാതെ, കുടുംബങ്ങളിൽ നന്നായി

ത്തീർന്നവരെയും (ومن صلح) എന്നാണ് പറയുന്നത്. ഓരോരുത്തനും ചെയ്യുന്ന കർമ ങ്ങൾക്ക് അവനവൻ മാത്രമാണ് ഉത്തരവാദി എന്നും, ഒരാളുടെ നൻമകൊണ്ട് മറ്റൊ രാൾക്ക് മോക്ഷം ലഭിക്കുകയില്ലെന്നുമുള്ളതാണ് അതിന് കാരണം. ഇത് ക്വുർആൻ ആവർത്തിച്ചു പ്രഖ്യാപിച്ചിട്ടുള്ള ഒരു മൗലിക തത്വമാണല്ലോ. അപ്പോൾ, സ്വന്തം നൻമ കൊണ്ട് തന്നെ സ്വർഗത്തിൽ പ്രവേശിക്കുവാൻ ഭാഗ്യമുണ്ടാകുന്ന കുടുംബാംഗങ്ങളെ സംബന്ധിച്ചാണ്-അഥവാ സ്വർഗ പ്രവേശത്തിന് അർഹരല്ലാത്ത അംഗങ്ങളെ സത്യവി ശ്വാസികളോടൊപ്പം സ്വർഗസ്ഥരാക്കണമെന്നല്ല-ഈ പ്രാർത്ഥനകൊണ്ടുദ്ദേശ്യം. കുടും ബങ്ങൾ പരസ്പരം സന്തോഷത്തിലും, നിത്യസമ്പർക്കത്തിലും കഴിഞ്ഞുകൂടുവാനുള്ള സാഹചര്യം അവർക്ക് സ്വർഗത്തിലും ഉണ്ടാക്കിക്കൊടുക്കണമെന്നായിരിക്കും അതിന്റെ താൽപര്യം. പക്ഷേ, അംഗങ്ങൾ തമ്മിലുണ്ടായേക്കാവുന്ന സ്ഥാന പദവികളുടെ ഏറ്റ ക്കുറവുകൾ അതിനു തടസ്സമാരാതിരിക്കത്തക്കവണ്ണം, താഴേ കിടയിലുള്ളവരെ മേലേ കിടയിലുള്ളവരുടെ പദവിയിലേക്ക് അല്ലാഹു-അവന്റെ ഔദാര്യംകൊണ്ട്-ഉയർത്തിക്കൊ ടുത്തേക്കാം الله اعلم

അല്ലാഹു പറയുന്നു :

وَالَّذِينَ آمَنُوا وَاتَّبَعَتْهُمْ ذُرِّيَّتُهُم بِإِيمَانٍ أَلْحَقْنَا بِهِمْ ذُرِّيَّتَهُمْ وَمَا أَلَتْنَاهُم مِّنْ عَمَلِهِم مِّن شَيْءٍ كُلُّ امْرِئٍ بِمَا كَسَبَ رَهِينٌ - الطور : 21

(വിശ്വസിക്കുകയും, സത്യവിശ്വാസത്തോടെ തങ്ങളുടെ സന്താനങ്ങൾ തങ്ങളെ പിൻതുടരുകയും ചെയ്തിട്ടുള്ളവർക്ക് അവരുടെ സന്താനങ്ങളെ നാം അവരോട് ചേർത്തു കൊടുക്കുന്നതാണ്. അവരുടെ കർമങ്ങളിൽ നിന്ന് യാതൊന്നും തന്നെ നാം അവർക്ക് കുറവു വരുത്തുന്നതുമല്ല. എല്ലാ മനുഷ്യനും അവനവൻ സമ്പാദിച്ചുണ്ടാക്കിയതിന് പണ യമാകുന്നു. (സൂ:ത്വൂർ) അല്ലാഹു നമ്മെയും, നമ്മുടെ മാതാപിതാക്കൾ, സന്താനങ്ങൾ, ഭാര്യാഭർത്താക്കൾ മുതലായവരെയും സ്വർഗത്തിൽ ഒരുമിച്ചു ചേരുന്ന സൽഭാഗ്യവാൻമാ രിൽ ഉൾപ്പെടുത്തട്ടെ ആമീൻ.

## വിഭാഗം - 2

إِنَّ ٱلَّذِينَ كَفَرُوا۟ يُنَادَوْنَ لَمَقْتُ ٱللَّهِ أَكْبَرُ مِن مَّقْتِكُمْ أَنفُسَكُمْ إِذْ تُدْعَوْنَ إِلَى ٱلْإِيمَٰنِ فَتَكْفُرُونَ ﴿١٠﴾

**《10》 അവിശ്വസിച്ചവരോട് വിളിച്ചുപറയപ്പെടും: നിശ്ചയമായും (നിങ്ങളോട്) അല്ലാഹുവിനുള്ള ക്രോധം, നിങ്ങൾക്ക് നിങ്ങളോടുതന്നെയുള്ള ക്രോധത്തെക്കാൾ വലുതാണ്-(കാരണം) സത്യവിശ്വാസത്തിലേക്ക് ക്ഷണിക്കപ്പെടുമ്പോൾ നിങ്ങൾ (അത് നിരസിച്ചു) അവിശ്വസിക്കുകയായിരുന്നു.**

---

《10》 إِنَّ الَّذِينَ كَفَرُوا നിശ്ചയമായും അവിശ്വസിച്ചവർ يُنَادَوْنَ അവരോട് വിളിച്ചുപറ

യപ്പെടും لَمَقْتُ اللَّهِ നിശ്ചയമായും അല്ലാഹുവിന്റെ ക്രോധം أَكْبَرُ കൂടുതൽ വലുതാണ് مِن مَّقْتِكُمْ നിങ്ങളുടെ ക്രോധത്തെക്കാൾ أَنفُسَكُمْ നിങ്ങളുടെ ആത്മാക്കളോട്, നിങ്ങളോട് തന്നെ إِذْ تُدْعَوْنَ നിങ്ങൾ ക്ഷണിക്കപ്പെട്ടിരുന്നപ്പോൾ إِلَى الْإِيمَانِ സത്യവിശ്വാസത്തിലേക്ക് فَتَكْفُرُونَ അപ്പോൾ നിങ്ങൾ അവിശ്വസിച്ചിരുന്നു.

---

കിയാമത്ത്നാളിലെ ശിക്ഷകൾ അനുഭവപ്പെടുമ്പോൾ, അതിനു ഇടവരുത്തിയതിൽ അവർക്ക് തങ്ങളോട്തന്നെ കഠിനമായ കോപവും വെറുപ്പും തോന്നുന്നതാണ്. അല്ലാഹുവിന്റെ ഭാഗത്തുനിന്ന് അപ്പോൾ പറയപ്പെടുന്നതാണിത്. സത്യവിശ്വാസത്തിലേക്ക് ക്ഷണിക്കപ്പെട്ടിരുന്നപ്പോൾ നിങ്ങളതു നിരസിച്ചതിൽ അല്ലാഹുവിന് നിങ്ങളോടുള്ള കോപം ഇതിലും വലുതാണ്. അന്ന് സത്യവിശ്വാസം സ്വീകരിക്കാത്തതിന്റെ ഫലമാണ് ഇതെല്ലാം ഇപ്പോൾ നിങ്ങൾ അനുഭവിക്കേണ്ടിവന്നത്.

قَالُوا۟ رَبَّنَآ أَمَتَّنَا ٱثْنَتَيْنِ وَأَحْيَيْتَنَا ٱثْنَتَيْنِ فَٱعْتَرَفْنَا بِذُنُوبِنَا فَهَلْ إِلَىٰ خُرُوجٍ مِّن سَبِيلٍ ﴿١١﴾

**《11》 അവർ പറയും: ഞങ്ങളുടെ റബ്ബേ ! ഞങ്ങളെ നീ രണ്ടു പ്രാവശ്യം മരണപ്പെടുത്തി; രണ്ടു പ്രാവശ്യം ജീവിപ്പിക്കുകയും ചെയ്തു. ഇപ്പോൾ, ഞങ്ങളുടെ പാപങ്ങളെ ഞങ്ങൾ (ഇതാ)ഏറ്റു പറഞ്ഞു: എനി, (ഇവിടെനിന്ന്) ഒന്ന് പുറത്ത്പോകേണ്ടതിലേക്ക് വല്ല മാർഗവും ഉണ്ടോ?!**

---

《11》 قَالُوا അവർ പറയും رَبَّنَا ഞങ്ങളുടെ റബ്ബേ أَمَتَّنَا നീ ഞങ്ങളെ മരണപ്പെടുത്തി اثْنَتَيْنِ രണ്ടു(പ്രാവശ്യം) وَأَحْيَيْتَنَا നീ ഞങ്ങളെ ജീവിപ്പിക്കയും ചെയ്തു اثْنَتَيْنِ രണ്ടു (വട്ടം) فَاعْتَرَفْنَا എന്നാൽ (ഇപ്പോൾ)ഞങ്ങൾ ഏറ്റു പറഞ്ഞു, കുറ്റസമ്മതം ചെയ്യുന്നു بِذُنُوبِنَا ഞങ്ങളുടെ പാപങ്ങളെപ്പറ്റി فَهَلْ ആകയാൽ ഉണ്ടോ إِلَىٰ خُرُوجٍ ഒരു പുറത്തുപോക്കിന് (ഒന്ന് രക്ഷപ്പെടുവാൻ) مِّن سَبِيلٍ വല്ലമാർഗവും, വഴിയും

---

ആദ്യം നിർജ്ജീവാവസ്ഥയിലായിരുന്നശേഷം ഞങ്ങൾ ജീവികളായിത്തീർന്നു, വീണ്ടും നിർജ്ജീവാവസ്ഥയിലേക്ക് മടങ്ങി. അഥവാ മരണപ്പെട്ടു. വീണ്ടും രണ്ടാമതും ജീവിപ്പിക്കപ്പെട്ടു. ഞങ്ങളുടെ പക്കൽ വന്ന തെറ്റുകുറ്റങ്ങൾ ഞങ്ങൾക്ക് തികച്ചും ബോധ്യമായി. അത് ഞങ്ങൾ ഇതാ ഏറ്റു പറയുന്നു. അതുകൊണ്ട് ഇവിടെനിന്ന് രക്ഷപ്പെട്ട് ഐഹികജീവിതത്തിലേക്ക് ഒന്നുകൂടി മടങ്ങി നല്ലവരായിത്തീരുവാൻ ഞങ്ങൾക്ക് അവസരം തന്നെങ്കിൽ നന്നായിരുന്നു എന്നു സാരം.

ذَٰلِكُم بِأَنَّهُۥٓ إِذَا دُعِىَ ٱللَّهُ وَحْدَهُۥ كَفَرْتُمْ ۖ وَإِن يُشْرَكْ بِهِۦ تُؤْمِنُوا۟ ۚ

**《12》 അല്ലാഹുവിനെമാത്രം വിളി(ച്ചു പ്രാർത്ഥി)ക്കപ്പെട്ടാൽ നിങ്ങൾ അവിശ്വസിച്ചു വന്നതുകൊണ്ടാണ് അത്. അവനോട് പങ്കുചേർക്ക**

فَٱلۡحُكۡمُ لِلَّهِ ٱلۡعَلِيِّ ٱلۡكَبِيرِ ﴿١٢﴾

പ്പെടുകയാണങ്കിലോ, നിങ്ങൾ വിശ്വസിക്കുകയും ചെയ്തിരിക്കുന്നു. [ഇതാണ് നിങ്ങൾക്ക് ഈ അനുഭവത്തിന് കാരണം] എന്നാൽ, (ഇപ്പോൾ) വിധികൽപിക്കൽ, ഉന്നതനും മഹാനുമായ അല്ലാഹുവിന് (അധികാരപ്പെട്ടത്)ആകുന്നു.

هُوَ ٱلَّذِى يُرِيكُمۡ ءَايَـٰتِهِۦ وَيُنَزِّلُ لَكُم مِّنَ ٱلسَّمَآءِ رِزۡقًاۚ وَمَا يَتَذَكَّرُ إِلَّا مَن يُنِيبُ ﴿١٣﴾

﴾13﴿ തന്റെ ദൃഷ്ടാന്തങ്ങളെ നിങ്ങൾക്ക് കാണിച്ചുതരുകയും, ആകാശത്തുനിന്ന് നിങ്ങൾക്ക് (മഴമൂലം) ആഹാരം ഇറക്കിത്തരുകയും ചെയ്യുന്നവനത്രെ അവൻ. (അല്ലാഹുവിലേക്ക് ഭക്തിപ്പെട്ടു)മടക്കം കാണിക്കുന്നവരല്ലാതെ ഉറ്റാലോചിക്കുന്നില്ല.

فَٱدۡعُواْ ٱللَّهَ مُخۡلِصِينَ لَهُ ٱلدِّينَ وَلَوۡ كَرِهَ ٱلۡكَـٰفِرُونَ ﴿١٤﴾

﴾14﴿ ആകയാൽ, മതം [അഥവാ കീഴ്വണക്കം] അല്ലാഹുവിന് (മാത്രം) നിഷ്കളങ്കമാക്കിക്കൊണ്ട് നിങ്ങൾ അവനെ വിളിച്ചു (പ്രാർത്ഥിച്ചു) കൊള്ളുവിൻ, അവിശ്വാസികൾക്ക് (അത്) അതൃപ്തിയായിരുന്നാലും ശരി.

---

﴾12﴿ ذَٰلِكُم അത് بِأَنَّهُ ഇതുകൊണ്ടാണ് إِذَا دُعِيَ اللَّهُ അല്ലാഹുവിളിക്കപ്പെട്ടാൽ وَحْدَهُ അവനെമാത്രം كَفَرْتُمْ നിങ്ങൾ അവിശ്വസിക്കും وَإِن يُشْرَكْ بِهِ അവനോട് പങ്ക് ചേർക്കപ്പെടുന്ന പക്ഷം تُؤْمِنُوا നിങ്ങൾ വിശ്വസിക്കുകയും ചെയ്യും فَالْحُكْمُ എന്നാൽ (ഇനി) വിധി, കല്പന لِلَّهِ അല്ലാഹുവിനാണ് الْعَلِيِّ ഉന്നതനായ الْكَبِيرِ വലിയ (മഹാനായ) ﴾13﴿ هُوَ അവൻ الَّذِي يُرِيكُمْ നിങ്ങൾക്ക് കാട്ടിത്തരുന്നവനത്രെ آيَاتِهِ തന്റെ ദൃഷ്ടാന്തങ്ങൾ وَيُنَزِّلُ لَكُمْ നിങ്ങൾക്ക് ഇറക്കിത്തരുകയും ചെയ്യുന്നു مِنَ السَّمَاءِ ആകാശത്തുനിന്ന് رِزْقًا ആഹാരം وَمَا يَتَذَكَّرُ ഉറ്റാലോചിക്കുന്നതല്ല إِلَّا അല്ലാതെ مَن يُنِيبُ വിനയപ്പെടുന്ന (ഭക്തിപ്പെട്ടു) മടങ്ങുന്നവർ ﴾14﴿ فَادْعُوا اللَّهَ ആകയാൽ, നിങ്ങൾ അല്ലാഹുവിനെ വിളിക്കുവിൻ مُخْلِصِينَ لَهُ അവനു നിഷ്കളങ്കമാക്കി(മാത്രമാക്കി)ക്കൊണ്ട് الدِّينَ മതം, അനുസരണം, കീഴ്വണക്കം وَلَوْ كَرِهَ വെറുത്താലും (അതൃപ്തിപ്പെട്ടാലും) ശരി الْكَافِرُونَ അവിശ്വാസികൾ

---

ഇമാം തിർമുദി(റ) യും മറ്റും ഉദ്ധരിച്ചിട്ടുള്ള ഒരു ഹദീഥിൽ ഇപ്രകാരം വന്നിട്ടുണ്ട് : 'നിങ്ങൾ ഉത്തരം കിട്ടുമെന്ന് ഉറപ്പിച്ചുകൊണ്ട് അല്ലാഹുവിനോട് ദുആ ചെയ്യണം (പ്രാർത്ഥിക്കണം) ബോധരഹിതവും ശ്രദ്ധയില്ലാത്തതുമായ ഹൃദയത്തിൽനിന്നുള്ള

പ്രാർത്ഥനക്ക് അല്ലാഹു ഉത്തരം നൽകുകയില്ല എന്ന് നിങ്ങൾ അറിഞ്ഞേക്കുക'.

رَفِيعُ ٱلدَّرَجَٰتِ ذُو ٱلْعَرْشِ يُلْقِى ٱلرُّوحَ مِنْ أَمْرِهِۦ عَلَىٰ مَن يَشَآءُ مِنْ عِبَادِهِۦ لِيُنذِرَ يَوْمَ ٱلتَّلَاقِ ﴿١٥﴾

**《15》 പദവികൾ ഉയർന്നവനാണ്, അർശിന്റെ [സിംഹാസനത്തിന്റെ] ഉടമസ്ഥനാണ് (അവൻ). തന്റെ അടിയാൻമാരിൽനിന്ന് താൻ ഉദ്ദേശിക്കുന്നവർക്ക് തന്റെ കല്പനയാകുന്ന ആത്മാവ് (അഥവാ ജീവൻ) അവൻ ഇട്ടുകൊടുക്കുന്നു; പരസ്പരം കണ്ടുമുട്ടുന്ന ദിവസത്തെക്കുറിച്ച് അദ്ദേഹം താക്കീതു നൽകുവാൻ വേണ്ടി;**

يَوْمَ هُم بَٰرِزُونَ ۖ لَا يَخْفَىٰ عَلَى ٱللَّهِ مِنْهُمْ شَىْءٌ ۚ لِّمَنِ ٱلْمُلْكُ ٱلْيَوْمَ ۖ لِلَّهِ ٱلْوَٰحِدِ ٱلْقَهَّارِ ﴿١٦﴾

**《16》 അതായത്, അവർ [ജനങ്ങൾ] വെളിക്ക് വരുന്ന ദിവസം, അവരിൽനിന്ന് യാതൊരു കാര്യവും അല്ലാഹുവിന് (അജ്ഞാതമായി) മറഞ്ഞു പോകുന്നതല്ല, അന്ന് ആർക്കാണ് രാജാധിപത്യം?! ഏകനായ, സർവ്വാധിപതിയായ അല്ലാഹുവിന് തന്നെ!**

---

《15》 رَفِيعُ ഉയർന്നവനാണ് الدَّرَجَاتِ പദവികൾ ذُو الْعَرْشِ അർശുള്ളവനാണ്, അർശിന്റെ ഉടമസ്ഥനാണ് يُلْقِي അവൻ ഇട്ടുകൊടുക്കുന്നു الرُّوحَ ആത്മാവ്, ജീവൻ مِنْ أَمْرِهِ അവന്റെ കല്പനയാൽ, കല്പനയാകുന്ന, കാര്യത്തെക്കുറിച്ച് عَلَىٰ مَنْ يَشَاءُ അവനുദ്ദേശിക്കുന്നവർക്ക് مِنْ عِبَادِهِ തന്റെ അടിയാൻമാരിൽ നിന്ന് لِيُنْذِرَ അദ്ദേഹം താക്കീത് (മുന്നറിയിപ്പ്)നൽകുവാൻ يَوْمَ التَّلَاقِ പരസ്പരം കണ്ടുമുട്ടുന്ന ദിവസത്തെ 《16》 يَوْمَ هُمْ അവരാകുന്ന ദിവസം بَارِزُونَ വെളിക്കുവരുന്നവർ, പ്രത്യക്ഷപ്പെടുന്നവർ لَا يَخْفَىٰ മറയുകില്ല (അജ്ഞാതമാകുകയില്ല) عَلَى اللَّهِ അല്ലാഹുവിന്റെമേൽ مِنْهُمْ അവരിൽ നിന്ന് شَيْءٌ യാതൊന്നും لِمَنِ ആർക്കാണ് الْمُلْكُ രാജത്വം, ആധിപത്യം الْيَوْمَ അന്ന് لِلَّهِ الْوَاحِدِ ഏകനായ അല്ലാഹുവിനാണ് الْقَهَّارِ സർവ്വാധികാരിയായ

---

ആത്മാവ്(الرُّوح) കൊണ്ട് ഇവിടെ വിവക്ഷ വഹ്‌യാകുന്ന ദൈവിക സന്ദേശങ്ങളാകുന്നു. അത് ആത്മാക്കൾക്ക് ജീവൻ നൽകുന്നതാണല്ലോ. പരസ്പരം കണ്ടുമുട്ടുന്ന ദിവസം (يَوْمَ التَّلَاقِ) കൊണ്ടുദ്ദേശ്യം, സൃഷ്ടികൾ സ്രഷ്ടാവിനെയും, സമസ്ത സൃഷ്ടികൾ തമ്മതമ്മിലും കണ്ടുമുട്ടുന്ന ദിവസം - ക്വിയാമത്തുനാൾ- ആകുന്നു. എല്ലാവരും അന്ന് ക്വബറുകളിൽ നിന്ന് വെളിക്കു വരുകയും മഹ്ശറിൽ വന്ന് സമ്മേളിക്കുകയും ചെയ്യുന്നു. (وَبَرَزُوا لِلَّهِ جَمِيعًا – ابراهيم : ٢١) അന്ന് പ്രത്യക്ഷമായോ പരോക്ഷമായോ, യഥാർത്ഥമായോ നാമമാത്രമായോ - ഒന്നും തന്നെ - മറ്റാർക്കും യാതൊരു വിധത്തിലുള്ള ആധിപത്യവും, അധികാരവും ഉണ്ടായിരിക്കുകയുമില്ല. എല്ലാം സർവ്വാധിപതി

യായ ഏകനായ അല്ലാഹുവിന് മാത്രം.

നബിപ്രസ്താവിച്ചതായി അബൂഹുറയ്റഃ(റ) ഉദ്ധരിക്കുന്നു : ക്വിയാമത്തുനാളിൽ അല്ലാഹു ഭൂമിയെ കയ്യിലെടുക്കും. ആകാശത്തെ വലങ്കയ്യിൽ ചുരുട്ടിപ്പിടിക്കുകയും ചെയ്യും. പിന്നീട് പറയും : ഞാനത്രെ രാജാവ് ! ഭൂമിയിലെ രാജാക്കൾ എവിടെ ?! (انا الملك اين ملوك الارض) (ബു. മു.) അല്ലാഹു ആകാശഭൂമികളെ കയ്യിൽ എടുക്കുമെന്ന് പറഞ്ഞതിനെക്കുറിച്ച് കഴിഞ്ഞ അദ്ധ്യായം 67-ാം വചനത്തിലും അതിന്റെ വിവരണത്തിലും പ്രസ്താവിച്ചത് ഓർക്കുക.

ٱلْيَوْمَ تُجْزَىٰ كُلُّ نَفْسٍۭ بِمَا كَسَبَتْ ۚ لَا ظُلْمَ ٱلْيَوْمَ ۚ إِنَّ ٱللَّهَ سَرِيعُ ٱلْحِسَابِ ﴿١٧﴾

**《17》 അന്ന് എല്ലാ (ഓരോ) ആൾക്കും അവരവർ സമ്പാദിച്ചുവെച്ചതനുസരിച്ച് പ്രതിഫലം നൽകപ്പെടും, അന്ന് യാതൊരു അനീതിയും ഇല്ല. നിശ്ചയമായും, അല്ലാഹു വിചാരണ വേഗം നടത്തുന്നതാണ്.**

《17》 اَلْيَوْمَ അന്ന് تُجْزَىٰ പ്രതിഫലം നൽകപ്പെടും كُلُّ نَفْسٍ എല്ലാ ആൾക്കും, ആത്മാവിനും, ദേഹത്തിനും بِمَا كَسَبَتْ അത് സമ്പാദിച്ച (പ്രവർത്തിച്ചുവെച്ച) തനുസരിച്ച് لَا ظُلْمَ അനീതിയേ ഇല്ല, അക്രമമില്ല اَلْيَوْمَ അന്ന് إِنَّ اللهَ നിശ്ചയമായും അല്ലാഹു سَرِيعُ വേഗതയുള്ള (വേഗം ചെയ്യുന്ന) വനാണ് الْحِسَاب വിചാരണ, വിസ്താരം

അല്ലാഹു പ്രസ്താവിച്ചതായി നബിഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു. അബൂദർറ്(റ) നിവേദനം ചെയ്തിരിക്കുന്നു: എന്റെ അടിയാൻമാരേ, എന്റെ സ്വന്തം പേരിൽ തന്നെ ഞാൻ അക്രമം നിരോധമാക്കിയിരിക്കുന്നു. നിങ്ങൾക്കിടയിലും ഞാൻ അക്രമം നിരോധിച്ചിരിക്കുന്നു. അതുകൊണ്ട് നിങ്ങൾ അക്രമം ചെയ്യരുത്... എന്റെ അടിയാൻമാരേ, നിങ്ങളുടെ കർമങ്ങൾ മാത്രമാണുള്ളത്. (അവയെ ആസ്പദമാക്കിയാണ് നടപടി എടുക്കപ്പെടുക) നിങ്ങളുടെ പേരിൽ അവയെ ഞാൻ കണക്കുവെക്കുന്നു. പിന്നീട് അവയെ നിങ്ങൾക്ക് ഞാൻ (പ്രതിഫലം നൽകി) പൂർത്തിയാക്കിത്തരുന്നു. അതുകൊണ്ട് ആരെങ്കിലും നൻമകണ്ടാൽ, അവൻ അല്ലാഹുവിനെ സ്തുതിച്ചുകൊള്ളട്ടെ. മറ്റു വല്ലതും കണ്ടാൽ അവൻ അവനെത്തന്നെയല്ലാതെ ആക്ഷേപിക്കാതിരുന്നുകൊള്ളട്ടെ. (മുസ്ലിം) അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം ഒരാളുടെ വിചാരണകൊണ്ടു മറ്റൊരാളുടെ വിചാരണക്ക് തടസ്സം നേരിടുന്നതല്ല. വിചാരണ ചെയ്യപ്പെടുന്നവരുടെ ആധിക്യംകൊണ്ട് സമയം ദീർഘിച്ചുപോകുന്നതുമല്ല.

وَأَنذِرْهُمْ يَوْمَ ٱلْـَٔازِفَةِ إِذِ ٱلْقُلُوبُ لَدَى ٱلْحَنَاجِرِ كَـٰظِمِينَ ۚ مَا

**《18》 (നബിയേ) അവർക്ക് (ആ) ആസന്ന സംഭവത്തിന്റെ ദിവസത്തെക്കുറിച്ച് മുന്നറിയിപ്പ് നൽകുക : അതായത്, (അവർ) ശ്വാസം അടക്കിപ്പിടിച്ചവരായിക്കൊണ്ടു ഹൃദയങ്ങൾ**

لِلظَّـٰلِمِينَ مِنْ حَمِيمٍ وَلَا شَفِيعٍ يُطَاعُ ﴿١٨﴾

തൊണ്ടക്കുഴികളുടെ അടുത്തെത്തുന്ന അവസരം. അക്രമികൾക്ക് യാതൊരു ഉറ്റ ബന്ധവും ഇല്ല ; അനുസരിക്കപ്പെടുന്ന (സ്വീകാര്യനായ)ഒരു ശുപാർശകനും ഇല്ല.

يَعْلَمُ خَآئِنَةَ ٱلْأَعْيُنِ وَمَا تُخْفِى ٱلصُّدُورُ ﴿١٩﴾

﴾19﴿ ചതിക്കണ്ണുകളെധകള്ളനോട്ടങ്ങളെപയും, ഹൃദയങ്ങൾ മറച്ചുവെക്കുന്നതിനെയും അവൻ [അല്ലാഹു] അറിയുന്നു.

---

﴾18﴿ وَأَنْذِرْهُمْ അവർക്ക് മുന്നറിയിപ്പു (താക്കീത്)നൽകുക يَوْمَ الآزِفَةِ ആസന്ന സംഭവത്തിന്റെ (അടുത്തുണ്ടാകുന്ന വിപത്തിന്റെ) ദിവസത്തെക്കുറിച്ച് إِذِالْقُلُوبُ അതായത് ഹൃദയങ്ങളാകുമ്പോൾ لَدَى الْحَنَاجِرِ തൊണ്ടക്കുഴികളുടെ അടുക്കൽ كَاظِمِينَ ശ്വാസം (വീർപ്പ്) അടക്കിക്കൊണ്ട്, സങ്കടം നിറഞ്ഞവരായി مَالِلظَّالِمِينَ അക്രമികൾക്കില്ല مِنْ حَمِيمٍ ഒരു ഉറ്റ ബന്ധുവും, ചങ്ങാതിയും وَلاشَفِيعٍ ഒരു ശുപാർശകനുമില്ല يُطَاعُ അനുസരിക്കപ്പെടുന്ന ﴾19﴿ يَعْلَمُ അവൻ അറിയുന്നു خَائِنَةَ الأَعْيُنِ ചതിക്കണ്ണുകളെ (കള്ളനോട്ടങ്ങളെ) وَمَاتُخْفِي മറച്ചു(ഒളിച്ചു)വെക്കുന്നതും الصُّدُور നെഞ്ചുകൾ(ഹൃദയങ്ങൾ)

---

يَوْمَ الآزِفَةِ (ആസന്ന സംഭവത്തിന്റെ ദിവസം) എന്നു പറഞ്ഞത് ക്വിയാമത്തുനാളിനെ ഉദ്ദേശിച്ചാകുന്നു. ആസന്നഭാവിയിൽ ഉറപ്പായും വരാനിരിക്കുന്ന മഹാ വിപത്തായതു കൊണ്ടാണ് അതിന് ഈ പേർ നൽകിയിരിക്കുന്നത്. اقْتَرَبَتِ السَّاعَةُ (അന്ത്യഘട്ടം അടുത്തെത്തി) اقْتَرَبَ لِلنَّاسِ حِسَابُهُمْ (ജനങ്ങൾക്ക് അവരുടെ വിചാരണ സമീപിച്ചിരിക്കുന്നു) أَزِفَتِ الآزِفَةُ (ആസന്ന സംഭവം ആസന്നമായി) എന്നൊക്കെ ചില സൂറത്തുകളിലെ പ്രസ്താവനകളിൽ നിന്ന് ഇതു മനസ്സിലാക്കാം. അന്ന് ഭയത്തിന്റെയും പരിഭ്രമത്തിന്റെയും കാഠിന്യം നിമിത്തം ഹൃദയങ്ങൾ തൊണ്ടക്കുഴിയിൽ വരുകയും, സംസാരിക്കാനോ, ശ്വാസം വിടുവാനോ കഴിയാതെ കുഴങ്ങുകയും ചെയ്യുന്നു.

നോക്കിക്കാണുവാൻ പാടില്ലാത്തതിലേക്ക് മറ്റുള്ളവർ അറിയാതെ തക്കത്തിൽ ദൃഷ്ടി പതിക്കുന്നതും, ആരെയും അറിയിക്കാതെ മനസ്സിൽ ഗൂഢമായി ഒളിച്ചുവെക്കുന്ന വിഷയവും അടക്കം, ചെറുതും വലുതുമായ എല്ലാ രഹസ്യങ്ങളും അല്ലാഹു അറിയുന്നു. അന്യവീടുകളിൽവെച്ചോ, വഴികളിൽവെച്ചോ സൗന്ദര്യവതികളായ സ്ത്രീകളെ കണ്ടുമുട്ടുമ്പോൾ, മറ്റുള്ളവരുടെ ശ്രദ്ധയിൽ പെട്ടേക്കുമെന്നുകണ്ടാൽ അങ്ങോട്ടു നോക്കാതെ കണ്ണടക്കുകയും, അവർ ശ്രദ്ധിക്കുന്നില്ലെന്ന് കണ്ടാൽ ദൃഷ്ടി പതിക്കുകയും ചെയ്യുന്നത് കള്ളനോട്ടത്തി (خَائِنَةَ الأَعْيُنِ)ന്നും, മറ്റുള്ളവരുടെ ദൃഷ്ടിയിൽനിന്ന് മറഞ്ഞു സൗകര്യം ലഭിക്കുന്നപക്ഷം അവരുമായി ദുർവൃത്തി ചെയ്‌വാൻ ഉദ്ദേശ്യം വെക്കുന്നത് ഹൃദയങ്ങൾ മറച്ചുവെക്കുന്നതി(وَمَا تُخْفِي الصُّدُورُ) ന്നും ഉദാഹരണമായി ഇബ്നുഅബ്ബാസ് (റ) മുതലായവർ പ്രസ്താവിച്ചിരിക്കുന്നു. (ابن ابي حاتم وغيره)

وَٱللَّهُ يَقْضِى بِٱلْحَقِّ ۖ وَٱلَّذِينَ يَدْعُونَ مِن دُونِهِۦ لَا يَقْضُونَ بِشَىْءٍ ۗ إِنَّ ٱللَّهَ هُوَ ٱلسَّمِيعُ ٱلْبَصِيرُ ﴿٢٠﴾

《20》 അല്ലാഹു യഥാർത്ഥ(ന്യായ) പ്രകാരം തീരുമാനം നടത്തുന്നു. അവനു പുറമെ അവർ വിളി(ച്ചു പ്രാർത്ഥി) ക്കുന്നവരാകട്ടെ, യാതൊന്നും തന്നെ തീരുമാനിക്കുകയില്ല. നിശ്ചയമായും അല്ലാഹുതന്നെയാണ് (എല്ലാം) കേൾക്കുന്നവനും കണ്ടറിയുന്നവനുമായുള്ളവർ.

## വിഭാഗം - 3

۞ أَوَلَمْ يَسِيرُوا۟ فِى ٱلْأَرْضِ فَيَنظُرُوا۟ كَيْفَ كَانَ عَـٰقِبَةُ ٱلَّذِينَ كَانُوا۟ مِن قَبْلِهِمْ ۚ كَانُوا۟ هُمْ أَشَدَّ مِنْهُمْ قُوَّةً وَءَاثَارًا فِى ٱلْأَرْضِ فَأَخَذَهُمُ ٱللَّهُ بِذُنُوبِهِمْ وَمَا كَانَ لَهُم مِّنَ ٱللَّهِ مِن وَاقٍ ﴿٢١﴾

《21》 ഇവർ ഭൂമിയിൽ സഞ്ചരിക്കാറില്ലേ, അപ്പോൾ ഇവർക്കു കാണാമല്ലോ, ഇവരുടെ മുമ്പുണ്ടായിരുന്നവരുടെ പര്യവസാനം എങ്ങിനെയാണുണ്ടായതെന്ന്! ശക്തിയിലും, ഭൂമിയിലെ അവശിഷ്ടങ്ങളിലും (അഥവാ കാല്പാടുകളിലും) ഇവരെക്കാൾ ഊക്കേറിയവർ അവരായിരുന്നു. എന്നിട്ട് അവരുടെ പാപങ്ങൾ നിമിത്തം അല്ലാഹു അവരെ പിടിച്ചു (ശിക്ഷിച്ചു). അല്ലാഹുവിൽ നിന്ന് അവരെ തടു(ത്തു രക്ഷി)ക്കുന്ന ഒരാളും അവർക്ക് ഉണ്ടായതുമില്ല.

ذَٰلِكَ بِأَنَّهُمْ كَانَت تَّأْتِيهِمْ رُسُلُهُم بِٱلْبَيِّنَـٰتِ فَكَفَرُوا۟ فَأَخَذَهُمُ ٱللَّهُ ۚ إِنَّهُۥ قَوِىٌّ شَدِيدُ ٱلْعِقَابِ ﴿٢٢﴾

《22》 അത്, അവരുടെ അടുക്കൽ അവരുടെ റസൂലുകൾ [ദൈവദൂതൻമാർ] തെളിവുകളുമായി ചെല്ലാറുണ്ടായിരുന്നു, എന്നിട്ടവർ അവിശ്വസിച്ചു എന്നുള്ളതുകൊണ്ടാണ്. അപ്പോൾ: അല്ലാഹു അവരെ പിടിച്ചു(ശിക്ഷിച്ചു). നിശ്ചയമായും അവൻ ശക്തനാണ്; പ്രതികാര(ശിക്ഷാ)നടപടി കഠിനമായുള്ളവനാണ്.

---

《20》 وَاللهُ يَقْضِي അല്ലാഹു വിധി (തീരുമാനം) നടത്തുന്നു بِالْحَقِّ യഥാർത്ഥം (മുറ, ന്യായം) അനുസരിച്ചു وَالَّذِينَ يَدْعُونَ അവർ വിളിക്കുന്നവരാകട്ടെ مِنْ دُونِهِ അവനു പുറമെ

لا يَقْضُونَ അവർ വിധിക്കുകയില്ല بِشَيْءٍ യാതൊന്നും إِنَّ اللَّهَ നിശ്ചയമായും അല്ലാഹു هُوَ السَّمِيعُ അവൻ തന്നെയാണ് കേൾക്കുന്നവൻ الْبَصِيرُ കണ്ടറിയുന്നവൻ ﴾21﴿ أَوَلَمْ يَسِيرُوا അവർ (ഇവർ)സഞ്ചരിക്കാറില്ലേ, നടന്നിട്ടില്ലേ فِي الْأَرْضِ ഭൂമിയിൽ فَيَنْظُرُوا അപ്പോൾ ഇവർക്ക് കാണാം كَيْفَ كَانَ എങ്ങിനെ ആയി, ഉണ്ടായി عَاقِبَةُ الَّذِينَ യാതൊരുവരുടെ പര്യവസാനം, കലാശം كَانُوا مِنْ قَبْلِهِمْ ഇവരുടെ മുമ്പുണ്ടായിരുന്ന كَانُوا هُمْ അവർ തന്നെയായിരുന്നു أَشَدَّ مِنْهُمْ ഇവരെക്കാൾ ഊക്കു(കാഠിന്യം) കൂടിയവർ قُوَّةً ശക്തിയിൽ, കഴിവാൽ وَآثَارًا അവശിഷ്ടങ്ങളിലും (ശേഷിച്ച അടയാളങ്ങളിൽ) فِي الْأَرْضِ ഭൂമിയിൽ فَأَخَذَهُمُ اللَّهُ എന്നിട്ട് അല്ലാഹു അവരെ പിടിച്ചു بِذُنُوبِهِمْ അവരുടെ പാപങ്ങൾ നിമിത്തം وَمَا كَانَ لَهُمْ അവർക്കുണ്ടായതുമില്ല (ഇല്ലാതാനും) مِنَ اللَّهِ അല്ലാഹുവിൽ നിന്ന് مِنْ وَاقٍ ഒരു തടുക്കുന്ന(കാക്കുന്ന)വനും ﴾22﴿ ذَلِكَ അത് بِأَنَّهُمْ അവരാണെന്നതുകൊണ്ടാണ് كَانَتْ تَأْتِيهِمْ അവർക്കു വന്നിരുന്നു رُسُلُهُمْ അവരുടെ റസൂലുകൾ بِالْبَيِّنَاتِ തെളിവുകളും കൊണ്ട് فَكَفَرُوا അപ്പോൾ അവർ അവിശ്വസിച്ചു (അതുകൊണ്ടാണ്) فَأَخَذَهُمُ اللَّهُ അപ്പോൾ അല്ലാഹു അവരെ പിടിച്ചു إِنَّهُ നിശ്ചയമായും അവൻ قَوِيٌّ ശക്തനാണ് شَدِيدُ الْعِقَابِ പ്രതികാര (ശിക്ഷ) കഠിനമായവനാണ്.

---

മൂസാ നബി(അ)യുടെയും, അദ്ദേഹത്തിന്റെ ശത്രുക്കളായിരുന്ന ഫിർഔൻ, ഹാമാൻ, ക്വാറൂൻ എന്നിവരുടെയും കഥയെ അനുസ്മരിപ്പിച്ചുകൊണ്ട് അടുത്ത വചനത്തിൽ അല്ലാഹു നബി തിരുമേനിയെ ധൈര്യപ്പെടുത്തുകയും, സമാധാനിപ്പിക്കുകയും ചെയ്യുന്നു.

وَلَقَدْ أَرْسَلْنَا مُوسَىٰ بِآيَاتِنَا وَسُلْطَانٍ مُبِينٍ ﴿٢٣﴾

**﴾23﴿ തീർച്ചയായും, നമ്മുടെ ദൃഷ്ടാന്തങ്ങളും, സ്പഷ്ടമായ അധികാര പ്രമാണവുമായി നാം മൂസായെ അയക്കുകയുണ്ടായി:**

إِلَىٰ فِرْعَوْنَ وَهَامَانَ وَقَارُونَ فَقَالُوا سَاحِرٌ كَذَّابٌ ﴿٢٤﴾

**﴾24﴿ ഫിർഔന്റെയും ഹാമാന്റെയും, ക്വാറൂന്റെയും അടുക്കലേക്ക്, എന്നിട്ട് അവർ പറഞ്ഞു ഒരു കള്ളവാദിയായ ജാലവിദ്യക്കാരൻ എന്ന് !**

---

وَلَقَدْ أَرْسَلْنَا ﴾23﴿ തീർച്ചയായും നാം അയക്കയുണ്ടായി مُوسَى മൂസായെ بِآيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളുമായി وَسُلْطَانٍ അധികാര പ്രമാണവും, അധികൃതരേഖയും مُبِينٍ പ്രത്യക്ഷമായ ﴾24﴿ إِلَىٰ فِرْعَوْنَ ഫിർഔന്റെ അടുക്കലേക്ക് وَهَامَانَ وَقَارُونَ ഹാമാന്റെയും, ക്വാറൂന്റെയും فَقَالُوا എന്നിട്ടവർ പറഞ്ഞു سَاحِرٌ ജാലവിദ്യക്കാരൻ, ആഭിചാരി, كَذَّابٌ കള്ളവാദിയായ.

ഫിർഔന്റെ മന്ത്രിയായിരുന്ന ഹാമാനെയും, വമ്പിച്ച ധനികനും, ധിക്കാരിയുമായിരുന്ന ക്വാറൂനെയും സംബന്ധിച്ച വിവരങ്ങൾ ഇതിനുമുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്.

فَلَمَّا جَآءَهُم بِٱلْحَقِّ مِنْ عِندِنَا قَالُوا۟ ٱقْتُلُوٓا۟ أَبْنَآءَ ٱلَّذِينَ ءَامَنُوا۟ مَعَهُۥ وَٱسْتَحْيُوا۟ نِسَآءَهُمْ ۚ وَمَا كَيْدُ ٱلْكَٰفِرِينَ إِلَّا فِى ضَلَٰلٍ ﴿٢٥﴾

**﴾25﴿ അങ്ങനെ, നമ്മുടെ പക്കൽ നിന്നുള്ള യഥാർത്ഥവും കൊണ്ട് അവരുടെ അടുക്കൽ അദ്ദേഹം ചെന്നപ്പോൾ അവർ പറഞ്ഞു: അവന്റെ കൂടെ വിശ്വസിച്ചവരുടെ ആൺമക്കളെ നിങ്ങൾ കൊന്നുകളയുവിൻ; അവരിലുള്ള സ്ത്രീകളെ (കൊലപ്പെടുത്താതെ) ജീവിക്കുവാൻ വിട്ടേക്കുകയും ചെയ്യുവിൻ. അവിശ്വാസികളുടെ ഉപായം വഴിപിഴവിലല്ലാതെ ഇല്ല. [അതു പാഴാകാതിരിക്കയില്ല]**

---

﴾25﴿ فَلَمَّا جَاءَهُمْ അങ്ങനെ അദ്ദേഹം അവരിൽ ചെന്നപ്പോൾ بِالْحَقِّ യഥാർത്ഥവും കൊണ്ട് مِنْ عِنْدِنَا നമ്മുടെ പക്കൽ നിന്ന് قَالُوا അവർ പറഞ്ഞു اقْتُلُوا നിങ്ങൾ കൊലപ്പെടുത്തുവിൻ أَبْنَاءَ الَّذِينَ യാതൊരു കൂട്ടരുടെ ആൺകുട്ടികളെ آمَنُوا مَعَهُ അവന്റെ കൂടെ വിശ്വസിച്ച وَاسْتَحْيُوا നിങ്ങൾ ജീവിക്കുമാറാക്കുക (ബാക്കിയാക്കുക)യും ചെയ്യുവിൻ نِسَاءَهُمْ അവരുടെ സ്ത്രീകളെ, പെണ്ണുങ്ങളെ وَمَا അല്ല (ഇല്ല) كَيْدُ الْكَافِرِينَ അവിശ്വാസികളുടെ ഉപായം, തന്ത്രം إِلَّا فِي ضَلَالٍ വഴിപിഴവിൽ (പാഴിൽ) അല്ലാതെ

---

മൂസാ നബി(അ)യുടെ ജനനകാലത്ത് ഇസ്റാഈല്യരിൽ ജനിക്കുന്ന ആൺകുട്ടികളെയെല്ലാം കൊന്നൊടുക്കുവാൻ ഫിർഔൻ ചെയ്തിരുന്ന പ്രഖ്യാപനമല്ല ഇവിടെ ഉദ്ദേശ്യം. അതിനുശേഷം, മൂസാ നബി(അ)ക്ക് പ്രവാചകത്വം കിട്ടിയപ്പോൾ ജനങ്ങൾ അദ്ദേഹത്തിൽ വിശ്വസിക്കുന്നത് തടയുവാൻവേണ്ടി പിന്നീട് അവൻ ചെയ്ത പ്രഖ്യാപനമാണ് ഇത്.

وَقَالَ فِرْعَوْنُ ذَرُونِىٓ أَقْتُلْ مُوسَىٰ وَلْيَدْعُ رَبَّهُۥٓ ۖ إِنِّىٓ أَخَافُ أَن يُبَدِّلَ دِينَكُمْ أَوْ أَن يُظْهِرَ فِى ٱلْأَرْضِ ٱلْفَسَادَ ﴿٢٦﴾

**﴾26﴿ ഫിർഔൻ (വീണ്ടും) പറയുകയാണ്: എന്നെ വിട്ടേക്കുവിൻ [അനുവദിക്കുവിൻ]. ഞാൻ മൂസായെ കൊലപ്പെടുത്തട്ടെ, അവൻ അവന്റെ റബ്ബിനെ വിളിക്കുകയും ചെയ്യട്ടെ! നിശ്ചയമായും ഞാൻ ഭയപ്പെടുന്നു; അവൻ നിങ്ങളുടെ മതം മാറ്റി മറിക്കുകയോ, അല്ലെങ്കിൽ അവൻ ഭൂമിയിൽ കുഴപ്പം പുറപ്പെടുവിക്കുകയോ ചെയ്തേക്കുമെന്ന്!**

**﴾27﴿ മൂസാ പറഞ്ഞു : (എന്നാൽ) ഞാൻ എന്റെ റബ്ബും നിങ്ങളുടെ റബ്ബുമായുള്ളവനോട് ന്യായ വിസ്താരത്തിൽ വിശ്വസിക്കാത്ത എല്ലാ അഹംഭാവികളിൽ നിന്നും ശരണം തേടുന്നു.**

وَقَالَ مُوسَىٰٓ إِنِّى عُذْتُ بِرَبِّى وَرَبِّكُم مِّن كُلِّ مُتَكَبِّرٍ لَّا يُؤْمِنُ بِيَوْمِ ٱلْحِسَابِ ﴿٢٧﴾

---

﴾26﴿ وَقَالَ فِرْعَوْنُ ഫിർഔൻ പറയുകയാണ്, പറഞ്ഞു ذَرُونِي എന്നെ വിട്ടേക്കുവിൻ أَقْتُلْ ഞാൻ കൊല്ലാം, കൊല്ലട്ടെ مُوسَى മൂസായെ وَلْيَدْعُ അവൻ വിളിക്ക(പ്രാർത്ഥിക്ക)യും ചെയ്യട്ടെ رَبَّهُ അവന്റെ റബ്ബിനെ إِنِّي أَخَافُ നിശ്ചയം ഞാൻ ഭയപ്പെടുന്നു أَنْ يُبَدِّلَ അവൻ മാറ്റിമറിക്കുന്നത് دِينَكُمْ നിങ്ങളുടെ മതം, ആചാരം أَوْ أَنْ يُظْهِرَ അല്ലെങ്കിൽ അവൻ പുറപ്പെടുവിക്കുമെന്ന്, പ്രത്യക്ഷപ്പെടുത്തുമെന്ന് فِي الْأَرْضِ ഭൂമിയിൽ الْفَسَادَ കുഴപ്പം ﴾27﴿ وَقَالَ مُوسَى മൂസാ പറഞ്ഞു إِنِّي عُذْتُ നിശ്ചയമായും ഞാൻ ശരണം (രക്ഷ) പ്രാപിക്കുന്നു. بِرَبِّي എന്റെ റബ്ബിൽ وَرَبِّكُمْ നിങ്ങളുടെയും റബ്ബ് مِنْ كُلِّ مُتَكَبِّرٍ എല്ലാ അഹംഭാവികളിൽ നിന്ന് لَا يُؤْمِنُ വിശ്വസിക്കാത്ത بِيَوْمِ الْحِسَابِ വിചാരണ (ന്യായവിസ്താര) ദിവസത്തിൽ

---

മൂസാ കേവലം ഒരു ജാലവിദ്യക്കാരൻമാത്രമാണ്. നമ്മുടെ എതിരാളി എന്ന നിലക്ക് അവനെ കൊലപ്പെടുത്തുന്നത് നമ്മുടെ അന്തസ്സിന് ചേർന്നതല്ല ; അതു തെററുദ്ധാരണകൾക്ക് കാരണവുമാണ്; അതുകൊണ്ട് അവനെ കൊല്ലുന്നത് നന്നല്ല എന്നൊക്കെ ചിലർ ഫിർഔനെ ഉപദേശിച്ചിരുന്നതുകൊണ്ടാണ് എന്നെ വിട്ടേക്കിൻ, ഞാൻ മൂസായെ കൊലപ്പെടുത്തട്ടെ (ذَرُونِي أَقْتُلْ مُوسَى) എന്ന് അവൻ പറഞ്ഞതെന്ന് ക്വുർആൻ വ്യാഖ്യാതാക്കൾ പറഞ്ഞുകാണുന്നു. ഒരു പക്ഷേ, ആരോ ചിലർ തന്നെ മുടക്കിയതുകൊണ്ടുമാത്രം താൻ മൂസായെ കൊല്ലാതിരിക്കുകയാണെന്ന് വരുത്തിത്തീർക്കുവാൻ വേണ്ടി പറഞ്ഞതാണെന്നും വരാം. അല്ലാഹുവിനറിയാം. ഏതായാലും, മൂസായെ അവന്റെ പുതിയ വാദവുമായി വിട്ടേക്കുന്നപക്ഷം തങ്ങളുടെ മതം അപകടത്തിലാണെന്നും, അവർ നാട്ടിൽ കുഴപ്പങ്ങൾ ഉണ്ടാക്കിത്തീർക്കുമെന്നുമാണ് ഫിർഔൻ വധശിക്ഷക്ക് ന്യായം പറയുന്നത്. ഇത് ഒരർത്ഥത്തിൽ ശരിയുമാണ്. ശിർക്കും സ്വേച്ഛാധിപത്യവും നിഷ്കാസനം ചെയ്ത് പകരം തൗഹീദും, സദാചാരവും പ്രചരിപ്പിക്കുകയാണല്ലോ മൂസാ നബി(അ)യുടെ ദൗത്യലക്ഷ്യം. അതു പ്രയോഗികമാകുന്നതോടെ നാട്ടിന്റെ സ്വഭാവം മാറുകയും ചെയ്യും. ഈ ലക്ഷ്യം പരാജയപ്പെടുത്തുവാൻ ഫിർഔൻ ഉപയോഗിക്കുന്ന ആയുധം, കയ്യൂക്കും, അക്രമവുമാണെങ്കിൽ, അതിനെ ചെറുക്കുവാനുള്ള മൂസാ (അ)യുടെ ആയുധം അല്ലാഹുവിനോടുള്ള സഹായാർത്ഥനയാകുന്നു. വധോദ്യമത്തിനെതിരിൽ ഈ വമ്പിച്ച ആയുധ പ്രയോഗം തന്നെയാണ് അദ്ദേഹം നടത്തിയതും. അതാണ് 27-ാം വചനത്തിൽ നാം കാണുന്നത്.

സത്യത്തിന് സഹായകനില്ലാതാവുകയില്ല (لا يعدم الحق ناصرا) എന്നൊരു പഴമൊഴിയുണ്ട്. അതുപോലെ - ഇതാ - ഈ അവസരത്തിൽ ഒരു മാന്യൻ മുമ്പോട്ട് വരുന്നു! നിഷ്പക്ഷമായും, വസ്തുനിഷ്ഠമായും കാര്യങ്ങളെ വിലയിരുത്തിക്കൊണ്ട് അദ്ദേഹം ആ വധോദ്യമത്തെ സധീരം ഗുണദോഷിക്കുന്നു:

## വിഭാഗം - 4

وَقَالَ رَجُلٌ مُّؤْمِنٌ مِّنْ ءَالِ فِرْعَوْنَ يَكْتُمُ إِيمَـٰنَهُۥٓ أَتَقْتُلُونَ رَجُلًا أَن يَقُولَ رَبِّىَ ٱللَّهُ وَقَدْ جَآءَكُم بِٱلْبَيِّنَـٰتِ مِن رَّبِّكُمْ ۖ وَإِن يَكُ كَـٰذِبًا فَعَلَيْهِ كَذِبُهُۥ ۖ وَإِن يَكُ صَادِقًا يُصِبْكُم بَعْضُ ٱلَّذِى يَعِدُكُمْ ۖ إِنَّ ٱللَّهَ لَا يَهْدِى مَنْ هُوَ مُسْرِفٌ كَذَّابٌ ﴿٢٨﴾

《28》 ഫിർഔന്റെ ആൾക്കാരിൽ, തന്റെ വിശ്വാസം മറച്ചു വെച്ചു കൊണ്ടിരുന്ന ഒരു സത്യവിശ്വാസി യായ പുരുഷൻ പറഞ്ഞു: (ഹേ, കൂട്ട രേ,) ഒരു പുരുഷൻ എന്റെ റബ്ബ് അല്ലാ ഹുവാണ് എന്നു പറയുന്നതിനാൽ നിങ്ങളദ്ദേഹത്തെ കൊലചെയ്യു കയോ?! അദ്ദേഹം നിങ്ങൾക്കു നിങ്ങ ളുടെ റബ്ബിങ്കൽ നിന്നു തെളിവുകൾ കൊണ്ടുവന്നിട്ടുമുണ്ട് (എന്നിട്ടും)! അദ്ദേഹം വ്യാജം പറയുന്നവനാണെ ങ്കിൽ, തന്റെ വ്യാജം തന്റെ മേൽ തന്നെ (ദോഷകരം) ആയിരിക്കുന്നതു മാണ്; അദ്ദേഹം സത്യം പറയുന്നവനാ ണെങ്കിലോ, നിങ്ങളോടദ്ദേഹം താക്കീതു ചെയ്യുന്ന ചിലതു നിങ്ങൾക്ക് ബാധിക്കുകയും ചെയ്യും. നിശ്ചയമായും അതിരു കവിഞ്ഞവ നും, വ്യാജവാദിയുമായുള്ള ഒരുവനെ അല്ലാഹു സൻമാർഗത്തിലാക്കുന്നതല്ല.

يَـٰقَوْمِ لَكُمُ ٱلْمُلْكُ ٱلْيَوْمَ ظَـٰهِرِينَ فِى ٱلْأَرْضِ فَمَن يَنصُرُنَا مِنۢ بَأْسِ ٱللَّهِ إِن جَآءَنَا ۚ قَالَ فِرْعَوْنُ مَآ أُرِيكُمْ إِلَّا مَآ أَرَىٰ وَمَآ أَهْدِيكُمْ إِلَّا سَبِيلَ ٱلرَّشَادِ ﴿٢٩﴾

《29》 എന്റെ ജനങ്ങളേ ! ഭൂമിയിൽ പ്രത്യക്ഷരായി (മികച്ചു)ക്കൊണ്ടിരി ക്കുമാറ് ഇന്നു നിങ്ങൾക്കാണ് രാജ ത്വമുള്ളത്, എന്നാൽ, അല്ലാഹുവിന്റെ ദണ്ഡന [ശിക്ഷ] നമുക്കുവന്നെങ്കിൽ അതിൽനിന്നു നമ്മെ ആർ സഹാ യിക്കും?! ഫിർഔൻ പറയുകയാണ്: ഞാൻ (നല്ലതെന്ന്) കാണുന്ന കാര്യ മല്ലാതെ, നിങ്ങൾക്കു ഞാൻ കാട്ടിത്ത രുന്നില്ല; ശരിയായ (തന്റേടത്തിന്റെ)വ ഴിക്കല്ലാതെ ഞാൻ നിങ്ങളെ നയിക്കു ന്നുമില്ല.

---

《28》 وَقَالَ رَجُلٌ ഒരു പുരുഷൻ പറഞ്ഞു مُّؤْمِنٌ സത്യവിശ്വാസിയായ مِنْ آلِ فِرْعَوْنَ ഫിർഔന്റെ ആൾക്കാരിൽപെട്ട يَكْتُمُ അദ്ദേഹം മറച്ചുവെച്ചിരുന്നു إِيمَانَهُ തന്റെ വിശ്വാസം أَتَقْتُلُونَ നിങ്ങൾകൊല്ലുകയോ رَجُلًا ഒരു പുരുഷനെ (മനുഷ്യനെ) أَنْ يَقُولَ അയാൾ പറ

യുന്നതിനാൽ وَقَدْجَاءَكُم എന്റെ റബ്ബ് അല്ലാഹുവാണ് എന്ന് رَبِّيَ اللَّهُ അദ്ദേഹം നിങ്ങൾക്ക് വന്നിട്ടുമുണ്ട് بِالْبَيِّنَاتِ തെളിവുകളും കൊണ്ട് مِن رَّبِّكُمْ നിങ്ങളുടെ റബ്ബിങ്കൽനിന്ന് وَإِن يَكُ അദ്ദേഹം ആണെങ്കിൽ كَاذِبًا കളവ്, (വ്യാജം) പറയുന്നവൻ فَعَلَيْهِ എന്നാൽ അദ്ദേഹത്തിന്റെ മേൽ തന്നെ كَذِبُهُ തന്റെ വ്യാജം وَإِن يَكُ അദ്ദേഹമാണെങ്കിൽ صَادِقًا സത്യം പറയുന്നവൻ يُصِبْكُم നിങ്ങൾക്കു എത്തും , ബാധിക്കും بَعْضُ الَّذِي യാതൊന്നിൽ ചിലത് يَعِدُكُمْ അദ്ദേഹം നിങ്ങളോട് വാഗ്ദത്തം (താക്കീതു) ചെയ്യുന്ന إِنَّ اللَّهَ നിശ്ചയമായും അല്ലാഹു لَا يَهْدِي അവൻ നേർമാർഗത്തിലാക്കുകയില്ല مَنْ യാതൊരുവനെ هُوَ അവൻ مُسْرِفٌ അതിരു കവിഞ്ഞവനാണ് كَذَّابٌ കള്ളവാദിയാണ്, വ്യാജക്കാരനാണ് ﴾29﴿ يَا قَوْمِ എന്റെ ജനങ്ങളെ لَكُمُ നിങ്ങൾക്കാണ്, നിങ്ങൾക്കുണ്ട് الْمُلْكُ രാജത്വം, ഭരണാധിപത്യം الْيَوْمَ ഇന്ന് ظَاهِرِينَ പ്രത്യക്ഷരായ (മികച്ച, വിജയികളായ)നിലക്ക് فِي الْأَرْضِ ഭൂമിയിൽ فَمَن يَنصُرُنَا എന്നാൽ നമ്മെ ആർ സഹായിക്കും, നമ്മെ രക്ഷിക്കുന്നതാരാണ് مِن بَأْسِ اللَّهِ അല്ലാഹുവിന്റെ ദണ്ഡന(ശിക്ഷ)യിൽ നിന്ന് إِن جَاءَنَا അതു നമുക്ക് വന്നാൽ قَالَ فِرْعَوْنُ ഫിർഔൻ പറഞ്ഞു مَا أُرِيكُمْ ഞാൻ നിങ്ങൾക്ക് കാട്ടിത്തരുന്നില്ല إِلَّا مَا യാതൊന്നല്ലാതെ أَرَىٰ ഞാൻ കാണുന്ന, അഭിപ്രായപ്പെടുന്ന وَمَا أَهْدِيكُمْ ഞാൻ നിങ്ങളെ നയിക്കുന്നുമില്ല إِلَّا سَبِيلَ വഴിക്കല്ലാതെ الرَّشَادِ ശരിയുടെ (തന്റേടത്തിന്റെ, നൻമയുടെ)

---

ഫിർഔന്റെ കക്ഷിയിൽപെട്ട ഈ മാന്യപുരുഷൻ യഥാർത്ഥത്തിൽ ഒരു സത്യവിശ്വാസിയാണ്. എങ്കിലും, പ്രത്യക്ഷത്തിൽ അദ്ദേഹം മൂസാ നബി(അ)യിൽ വിശ്വസിക്കാത്തവരുടെ കൂട്ടത്തിലായിരുന്നു. അതിനാൽ അദ്ദേഹത്തിന് – നിഷ്പക്ഷനായ ഒരു ഗുണകാംക്ഷി എന്ന നിലക്ക്–കാര്യങ്ങൾ കൂടുതൽ തുറന്നു കാണിക്കുവാൻ അവസരം ലഭിക്കുമല്ലോ. മൂസാ (അ) സത്യവാദിയാണെന്ന് അദ്ദേഹം തീർത്തു പറഞ്ഞില്ലെങ്കിലും അതിലേക്കുള്ള സൂചനകൾ അദ്ദേഹം നൽകുന്നുണ്ട്. മൂസാ (അ) സത്യവാദിയാണെങ്കിൽ, അദ്ദേഹത്തിൽ വിശ്വസിക്കാത്ത പക്ഷം ഉണ്ടായേക്കുന്ന ഭവിഷ്യത്തുകളെപ്പറ്റി ചിന്തിച്ചു നോക്കുവാൻ അദ്ദേഹം ഗൗരവപൂർവ്വം താക്കീതും ചെയ്തിരിക്കുന്നു. മനസ്സാക്ഷിയുള്ളവരുടെ ഹൃദയങ്ങളിലേക്ക് തുളച്ചു ചെല്ലുവാൻ പോരുന്നതാണ് ആ പ്രസ്താവന. അതിന്റെ ഉൾക്കനം മനസ്സിലാക്കിയതുകൊണ്ടായിരിക്കണം ഫിർഔൻ–അദ്ദേഹത്തോട് കയർക്കുകയോ, തർക്കിക്കുകയോ ചെയ്യാതെ–എന്റെ അഭിപ്രായത്തിൽ നന്നായിത്തോന്നുന്നത് മാത്രമാണ് ഞാൻ നിങ്ങളോട് പറയുന്നതെന്നും, ഞാൻ നിങ്ങളെ ശരിയായ വഴിക്കു തന്നെയാണ് നയിക്കുന്നതെന്നും സൗമ്യ സ്വരത്തിൽ പ്രസ്താവിക്കുന്നത്.

അല്ലാഹുവിന്റെ അസ്തിത്വത്തെയും, അവന്റെ രക്ഷാകർത്വത്തെയും, നിഷേധിക്കുന്നവരായിരുന്നില്ല യഥാർത്ഥത്തിൽ ഫിർഔനും കൂട്ടരും എന്ന് ഈ പ്രസ്താവനയിൽനിന്നും മറ്റും മനസ്സിലാക്കാവുന്നതാണ്. പക്ഷേ, ധിക്കാരവും, അധികാരപ്രമത്തതയും നിമിത്തം മനസ്സാക്ഷിയെ വഞ്ചിച്ചുകൊണ്ട് അവൻ സത്യത്തെ വാഗ്മൂലവും, പ്രവൃത്തിമൂലവും നിഷേധിക്കുകയാണ് ചെയ്തത്. ക്രമേണ ഔദ്ധത്യം വർദ്ധിക്കുകയും, ഞാനല്ലാതെ നിങ്ങൾക്ക് വേറെ ഒരു ആരാധ്യനുള്ളതായി എനിക്കറിവില്ല (مَا عَلِمْتُ لَكُم مِّنْ إِلَٰهٍ غَيْرِي) എന്നും ഞാനാണ് നിങ്ങളുടെ ഏറ്റവും ഉന്നതനായ റബ്ബ്

(أَنَا رَبُّكُمُ الأَعْلَى) എന്നും പ്രഖ്യാപിക്കുവാൻ അവൻ ചങ്കൂറ്റം കാണിക്കുകയും ചെയ്തു. സത്യം മനസ്സിലാവാത്തതുകൊണ്ടോ, ദൃഷ്ടാന്തങ്ങൾ ബോധ്യപ്പെടാത്തതുകൊണ്ടോ അല്ല, നേരെമറിച്ച് ധിക്കാരവും അഹങ്കാരവും കാരണം മനസ്സാക്ഷിയെ മറച്ചുവെച്ചതു കൊണ്ടാണ് ഫിർഔനും ജനതയും മൂസാ നബി(അ)യെയും, തൗഹീദിനെയും നിഷേധിച്ചതെന്നു അല്ലാഹു വ്യക്തമായിത്തന്നെ പ്രസ്താവിച്ചിരിക്കുന്നു. മൂസാ നബി(അ)ക്ക് നൽകപ്പെട്ടിരുന്ന ഒമ്പതു ദൃഷ്ടാന്തങ്ങളെക്കുറിച്ച് പ്രസ്താവിച്ചശേഷം അവരെപ്പറ്റി സൂ: നംല് 14 ൽ അല്ലാഹു പറയുന്നു: وَجَحَدُوا بِهَا وَاسْتَيْقَنَتْهَا أَنفُسُهُمْ ظُلْمًا وَعُلُوًّا (തങ്ങളുടെ മനസ്സുകൾ അവയെ ദൃഢമായി ഉറപ്പിച്ചിരിക്കെ അക്രമവും, പൊങ്ങച്ചവുമായിക്കൊണ്ട് അവരതിനെ നിഷേധിച്ചു)

മൂസാ നബി(അ)യുടെ ജനത അദ്ദേഹത്തെ വധിക്കുവാൻ ശ്രമിച്ചപ്പോൾ, എന്റെ റബ്ബ് അല്ലാഹുവാണെന്ന് പറഞ്ഞതിന്റെ പേരിൽ നിങ്ങൾ ഒരാളെ കൊലപ്പെടുത്തുകയാണോ എന്ന് അവരുടെ കൂട്ടത്തിൽപ്പെട്ട ഒരു സത്യവിശ്വാസി ആക്ഷേപിച്ചതുപോലെ, നമ്മുടെ നബി തിരുമേനിﷺയുടെ ജനത തിരുമേനിയെ കൊല ചെയ്വാൻ ഉദ്ദേശിച്ച അവസരത്തിൽ അതേ വാക്ക് പറഞ്ഞുകൊണ്ട് തിരുമേനിയെ സഹായിച്ച ഒരു സത്യവിശ്വാസി ആ ജനതയിലും ഉണ്ടായിട്ടുണ്ട്. അതെ, അബൂബക്ർ സിദ്ദീക് (റ) ഇമാം ബുഖാരി (റ) ഉദ്ധരിക്കുന്നു : ഉർവത്തുബ്നു സുബൈർ (റ) പറയുകയാണ് : റസൂൽ തിരുമേനിയെക്കൊണ്ട് മുശ്‌രിക്കുകൾ പ്രവർത്തിച്ച ഏറ്റവും കഠിനകൃത്യം ഏതായിരുന്നുവെന്ന് ഞാൻ അബ്ദുല്ലാഹിബ്നു അംറ് (റ) നോട് ചോദിക്കുകയുണ്ടായി. അദ്ദേഹം പറഞ്ഞു റസൂൽകഅ്ബഃയുടെ മുറ്റത്ത് നമസ്ക്കരിച്ചുകൊണ്ടിരിക്കെ ഉക്ബത്തുബ്നു അബീ മുഅയ്ത്വ് (عقبة بن ابي معيط) മുന്നോട്ട് വന്ന് തിരുമേനിയുടെ ചുമലിൽ പിടിച്ചു. തന്റെ വസ്ത്രം തിരുമേനിയുടെ കഴുത്തിൽ ചുറ്റിപ്പിടിച്ചു ഊക്കോടെ കുടുക്കി വലിച്ചു. ഈ അവസരത്തിൽ അബൂബക്ർ (റ) മുന്നോട്ട് ചെന്നു. ഉക്ബത്തിന്റെ ചുമലിൽ പിടിച്ചു അവനെ നബിയിൽ നിന്ന് തട്ടിമാറ്റി. എന്നിട്ട് പറഞ്ഞു: 'ഒരു മനുഷ്യൻ എന്റെ റബ്ബ് അല്ലാഹുവാണെന്നു പറയുന്നതിനാൽ നിങ്ങളദ്ദേഹത്തെ കൊലചെയ്യുകയോ?! അദ്ദേഹം നിങ്ങൾക്കു തെളിവുകൾ കൊണ്ടുവന്നിട്ടുണ്ട്താനും'! (أَتَقْتُلُونَ رَجُلاً أَن يَقُولَ الخ) അബൂബക്ർ(റ) ഇത്തരം ചില രംഗങ്ങളെപ്പറ്റി പ്രശംസിച്ചുകൊണ്ട് അലി (റ) ഒരിക്കൽ പറയുകയുണ്ടായി: അബൂബക്റിന്റെ ഒരു നാഴിക സമയം, ഫിർഔന്റെ ആൾക്കാരിലെ ആ സത്യവിശ്വാസിയെപ്പോലുള്ളവനെക്കാൾ എത്രയോ ഉത്തമമായിരുന്നു. ആ മാന്യൻ തന്റെ ഈമാൻ (വിശ്വാസം) മറച്ചുവെച്ചിരിക്കയായിരുന്നു. എന്നിട്ടും അല്ലാഹു അദ്ദേഹത്തെപ്പറ്റി അവന്റെ കിതാബിൽ പ്രശംസിച്ചു. അബൂബക്റാകട്ടെ, തന്റെ ഈമാൻ പരസ്യമാക്കുകയും, തന്റെ ധനവും രക്തവും ചിലവഴിക്കുകയും ചെയ്ത പുരുഷനാണ് (البزار وابونعيم) ആ സത്യവിശ്വാസിയുടെ പ്രസ്താവനയുടെ ബാക്കി ഭാഗം അല്ലാഹു തുടർന്ന് ഉദ്ധരിക്കുന്നു:

وَقَالَ ٱلَّذِىٓ ءَامَنَ يَٰقَوْمِ إِنِّىٓ أَخَافُ عَلَيْكُم مِّثْلَ يَوْمِ ٱلْأَحْزَابِ ﴿٣٠﴾

**﴾30﴿ (ആ) വിശ്വസിച്ചിട്ടുള്ള ആൾ (വീണ്ടും) പറഞ്ഞു: എന്റെ ജനങ്ങളേ! നിശ്ചയമായും, നിങ്ങളുടെ മേൽ സഖ്യകക്ഷികളുടെ ദിവസം പോലെയുള്ള(ശിക്ഷാ ദിവസം വരുന്ന)തിനെ ഞാൻ ഭയപ്പെടുന്നു:**

مِثْلَ دَأْبِ قَوْمِ نُوحٍ وَعَادٍ وَثَمُودَ وَٱلَّذِينَ مِنۢ بَعْدِهِمْ ۚ وَمَا ٱللَّهُ يُرِيدُ ظُلْمًا لِّلْعِبَادِ ﴿٣١﴾

**﴿31﴾ അതായത്, നൂഹിന്റെ ജനതയുടെയും, ആദിന്റെയും, ഥമൂദിന്റെയും, അവർക്ക് ശേഷമുള്ളവരുടെയും പതിവു പോലെയുള്ളതിനെ, അല്ലാഹു അടിയാൻമാരോട് യാതൊരു അക്രമവും ചെയ്‌വാൻ ഉദ്ദേശിക്കുകയില്ലതാനും. [അവരുടെ പ്രവൃത്തിദോഷമാണവർക്ക് ശിക്ഷ വരുത്തുന്നത്]**

وَيَٰقَوْمِ إِنِّىٓ أَخَافُ عَلَيْكُمْ يَوْمَ ٱلتَّنَادِ ﴿٣٢﴾

**﴿32﴾ എന്റെ ജനങ്ങളെ! പരസ്പരം (നില) വിളി കൂട്ടുന്ന ദിവസത്തെ നിശ്ചയമായും നിങ്ങളിൽ ഞാൻ ഭയപ്പെടുന്നു.**

يَوْمَ تُوَلُّونَ مُدْبِرِينَ مَا لَكُم مِّنَ ٱللَّهِ مِنْ عَاصِمٍ ۗ وَمَن يُضْلِلِ ٱللَّهُ فَمَا لَهُۥ مِنْ هَادٍ ﴿٣٣﴾

**﴿33﴾ അതായത്, നിങ്ങൾ പിന്നോക്കം തിരിഞ്ഞോടുന്ന ദിവസം! അല്ലാഹുവിൽനിന്ന് രക്ഷ നൽകുന്ന ഒരാളും നിങ്ങൾക്കില്ല, അല്ലാഹു ഏതൊരുവനെ വഴിപിഴവിലാക്കുന്നുവോ അവന് മാർഗദർശനം നൽകുന്ന ഒരാളും ഇല്ല.**

---

﴿30﴾ وَقَالَ പറഞ്ഞു الَّذِي آمَنَ വിശ്വസിച്ച ആൾ يَاقَوْمِ എന്റെ ജനങ്ങളെ إِنِّي أَخَافُ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു عَلَيْكُمْ നിങ്ങളുടെ മേൽ مِثْلَ يَوْمِ ദിവസംപോലെയുള്ളത് الْأَحْزَابِ സഖ്യ(മിത്ര)കക്ഷികളുടെ ﴿31﴾ مِثْلَ دَأْبِ അതായത് സമ്പ്രദായം (പതിവ്)പോലെ قَوْمِ نُوحٍ നൂഹിന്റെ ജനതയുടെ وَعَادٍ وَثَمُودَ ആദിന്റെയും ഥമൂദിന്റെയും وَالَّذِينَ യാതൊരുവരുടെയും مِنْ بَعْدِهِمْ അവരുടെ ശേഷമുള്ള وَمَا اللَّهُ അല്ലാഹു ഇല്ല يُرِيدُ ഉദ്ദേശിക്കും ظُلْمًا അക്രമം, അനീതി لِلْعِبَادِ അടിയാൻമാർക്ക് ﴿32﴾ وَيَاقَوْمِ എന്റെ ജനങ്ങളേ إِنِّي أَخَافُ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു عَلَيْكُمْ നിങ്ങളുടെ മേൽ يَوْمَ التَّنَادِ അന്യോന്യം വിളി (നിലവിളി) കൂട്ടുന്ന ദിവസത്തെ ﴿33﴾ يَوْمَ تُوَلُّونَ അതായത് നിങ്ങൾ തിരിഞ്ഞോടുന്ന ദിവസം مُدْبِرِينَ പിന്നോക്കം വെച്ചവരായി مَا لَكُمْ നിങ്ങൾക്ക് ഇല്ല, ഇല്ലാത്ത നിലയിൽ مِنَ اللَّهِ അല്ലാഹുവിൽ നിന്ന് مِنْ عَاصِمٍ യാതൊരു രക്ഷകനും, കാക്കുന്നവനും وَمَنْ يُضْلِلِ ആരെയെങ്കിലും വഴിപിഴവിലാക്കിയാൽ اللَّهُ അല്ലാഹു فَمَا لَهُ എന്നാൽ അവന്നില്ല مِنْ هَادٍ യാതൊരു വഴികാട്ടിയും, മാർഗദർശനം

---

സത്യവിശ്വാസി ആദ്യം ചൂണ്ടിക്കാണിച്ചത് ഇഹലോകത്ത്‌വെച്ച് സംഭവിക്കാവുന്ന പൊതുശിക്ഷയും, രണ്ടാമത്തേത് പരലോകശിക്ഷയും ആകുന്നു. അല്ലാഹു വഴിപിഴവി

ലാക്കിയവർ എന്നു പറഞ്ഞതു ആരെ ഉദ്ദേശിച്ചാണെന്ന് അടുത്ത വചനങ്ങളിൽനിന്ന് മനസ്സിലാക്കാം. ആ ജനത വളരെ മുമ്പ് മുതൽക്കേ സത്യത്തിൽനിന്ന് വ്യതിചലിച്ച് പോയി ട്ടുള്ള ഒരു ജനതയാണെന്നും, അതുകൊണ്ട് എനിയെങ്കിലും ആ നില അവർ മാറ്റേണ്ട തുണ്ടെന്നും അദ്ദേഹം അവരെ ഓർമിപ്പിക്കുന്നു. അദ്ദേഹം തുടരുന്നു:-

وَلَقَدْ جَآءَكُمْ يُوسُفُ مِن قَبْلُ بِٱلْبَيِّنَٰتِ فَمَا زِلْتُمْ فِى شَكٍّ مِّمَّا جَآءَكُم بِهِۦ ۖ

**﴾34﴿ മുമ്പ് യൂസുഫ് നിങ്ങൾക്കു തെളിവുകളുമായി വരുകയുണ്ടായിട്ടുണ്ട്. എന്നിട്ട്, അദ്ദേഹം നിങ്ങൾക്ക് കൊണ്ടുവന്നതിനെപ്പറ്റി നിങ്ങൾ സംശയത്തിലായിക്കൊണ്ടേയിരുന്നു.**

حَتَّىٰٓ إِذَا هَلَكَ قُلْتُمْ لَن يَبْعَثَ ٱللَّهُ مِنۢ بَعْدِهِۦ رَسُولًا ۚ كَذَٰلِكَ يُضِلُّ ٱللَّهُ مَنْ هُوَ مُسْرِفٌ مُّرْتَابٌ ﴿٣٤﴾

**അങ്ങനെ, അദ്ദേഹം (മരണമടഞ്ഞ്) കാലം ചെന്നപ്പോൾ നിങ്ങൾ പറഞ്ഞു: ഇയാളുടെ ശേഷം അല്ലാഹു (എനി) ഒരു റസൂലിനെയും നിയോഗിക്കുന്നതേ അല്ല എന്ന്! അപ്രകാരം, ഏതൊരുവൻ അതിരുകവിഞ്ഞവനും സംശയാലുവുമാണോ അവനെ അല്ലാഹു വഴിപിഴവിലാക്കുന്നു.**

---

﴾34﴿ وَلَقَدْ جَاءَكُمْ നിങ്ങൾക്കു വരികയുണ്ടായിട്ടുണ്ട് يُوسُفُ യൂസുഫ് مِن قَبْلُ മുമ്പ് بِالْبَيِّنَاتِ തെളിവുകളുമായിട്ട് فَمَا زِلْتُمْ എന്നിട്ട് നിങ്ങളായിക്കൊണ്ടിരുന്നു فِي شَكٍّ സംശയത്തിൽ مِمَّا യാതൊന്നിനെപ്പറ്റി جَاءَكُم بِهِ അദ്ദേഹം കൊണ്ടുവന്ന حَتَّىٰ إِذَا هَلَكَ അങ്ങനെ അദ്ദേഹം നാശമടഞ്ഞ(കാലംചെന്ന)പ്പോൾ قُلْتُمْ നിങ്ങൾ പറഞ്ഞു لَن يَبْعَثَ اللَّهُ അല്ലാഹു നിയോഗിക്ക(എഴുന്നേല്പിക്ക)യില്ലതന്നെ مِن بَعْدِهِ അദ്ദേഹത്തിന് ശേഷം رَسُولًا ഒരു റസൂലിനെയും, ദൂതനെയും كَذَٰلِكَ അപ്രകാരം يُضِلُّ اللَّهُ അല്ലാഹു വഴിപിഴപ്പിക്കുന്നു مَنْ هُوَ യാതൊരുവനെ مُسْرِفٌ അവൻ അതിരുകവിഞ്ഞവനാണ് مُرْتَاب സംശയാലുവാണ്, സന്ദേഹിയാണ്.

---

ഈജിപ്തിൽ നിലവിലുള്ള കിബ്ത്വീ വർഗത്തിന്റെയും ഫറോവ രാജകുടുംബത്തിലെ പൂർവ്വ പിതാക്കളുടെയും കാലത്തായിരുന്നു യൂസുഫ് നബി (അ) ഈജിപ്തിൽ ഭരണ മേധാവിയായിരുന്നതും, അദ്ദേഹത്തിന്റെ കുടുംബ അവിടെ കുടി താമസമാക്കിയതും. അക്കാലത്ത് ഇവരുടെ പൂർവ്വപിതാക്കൾ യൂസുഫ് നബി(അ)യെ ഭരണനേതാവെന്ന നിലക്ക് അനുസരിച്ചുവെങ്കിലും അദ്ദേഹത്തിന്റെ ദൗത്യമാകുന്ന തൗഹീദിൽ വേണ്ടതു പോലെ ഉറച്ചിട്ടുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ശേഷമാകട്ടെ, അവർ കൂടുതൽ കൂടുതൽ അതിൽ നിന്ന് അകന്നുംകൊണ്ടിരുന്നു. അദ്ദേഹത്തിനുശേഷം, ഒരു റസൂൽ വന്നേക്കുമെന്ന പ്രതീക്ഷയാകട്ടെ, വന്നാൽ സ്വീകരിക്കുവാനുള്ള സന്നദ്ധതയാകട്ടെ, വന്നാൽ കൊള്ളാമെന്ന ആഗ്രഹമാകട്ടെ, അവർക്കില്ലായിരുന്നു. അങ്ങിനെ, സത്യത്തിൽ സംശ

യാലുക്കളും, ദുർമാർഗത്തിൽ അതിരുകവിഞ്ഞവരുമായിക്കൊണ്ട് ഒരു ദീർഘകാല പാരമ്പര്യം പുലർത്തിവന്ന ജനതയായിരുന്നു അത്. ഇങ്ങിനെയുള്ള ജനത നന്നായിത്തീരുക പ്രയാസമാണല്ലോ.

സംശയാലുക്കളും അതിരു കവിഞ്ഞവരുമെന്ന് പറഞ്ഞത് ഏതു തരക്കാരെ ഉദ്ദേശിച്ചാണ്? ഇവരെ അല്ലാഹു നേർവഴിയിലാക്കുകയില്ല എന്നു പറയുവാൻ കാരണം എന്താണ്? അടുത്ത വചനം നോക്കുക:-

ٱلَّذِينَ يُجَـٰدِلُونَ فِىٓ ءَايَـٰتِ ٱللَّهِ بِغَيْرِ سُلْطَـٰنٍ أَتَىٰهُمْ ۖ كَبُرَ مَقْتًا عِندَ ٱللَّهِ وَعِندَ ٱلَّذِينَ ءَامَنُوا۟ ۚ كَذَٰلِكَ يَطْبَعُ ٱللَّهُ عَلَىٰ كُلِّ قَلْبِ مُتَكَبِّرٍ جَبَّارٍ ﴿٣٥﴾

**《35》 അതായത്, തങ്ങൾക്കു വന്നു കിട്ടിയിട്ടുള്ള യാതൊരു അധികൃതലക്ഷ്യവും കൂടാതെ അല്ലാഹുവിന്റെ ആയത്തുകളിൽ [ദൃഷ്ടാന്തങ്ങളിൽ] തർക്കം നടത്തുന്നവർ. അതു [തർക്കം] അല്ലാഹുവിങ്കലും, വിശ്വസിച്ചിട്ടുള്ളവരുടെ അടുക്കലും ക്രോധത്തിൽ വളരെ വമ്പിച്ചതത്രെ! അപ്രകാരം, അഹംഭാവികളും സ്വേച്ഛാലുക്കളുമായവരുടെ ഹൃദയങ്ങളിലെല്ലാം അല്ലാഹു മുദ്ര വെക്കുന്നതാണ്. [സത്യബോധം അവയിൽ പ്രവേശിക്കാതായിത്തീരും].**

---

《35》 الَّذِينَ يُجَادِلُونَ അതായത് തർക്കം നടത്തുന്നവർ فِي آيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്ത് (ദൃഷ്ടാന്തം)കളിൽ بِغَيْرِ سُلْطَانٍ ഒരു അധികൃത ലക്ഷ്യവും (പ്രമാണവും)കൂടാതെ أَتَاهُمْ തങ്ങൾക്ക് വന്നിട്ടുള്ള, കിട്ടിയിട്ടുള്ള كَبُرَ അത് വളരെ വലുതാണ്, വമ്പിച്ചതായിരുന്നു مَقْتًا ക്രോധത്തിൽ, ക്രോധത്താൽ عِنْدَ اللَّهِ അല്ലാഹുവിങ്കൽ وَعِنْدَ الَّذِينَ آمَنُوا വിശ്വസിച്ചവരുടെ അടുക്കലും كَذَلِكَ അപ്രകാരം يَطْبَعُ اللَّهُ അല്ലാഹു മുദ്രവെക്കുന്ന عَلَى كُلِّ قَلْبِ എല്ലാ ഹൃദയങ്ങളുടെമേലും مُتَكَبِّرٍ അഹംഭാവിയുടെ جَبَّارٍ സ്വേച്ഛാലുവായ (ക്രൂരമനസ്ക്കനായ)

---

സത്യം ഗ്രഹിക്കുവാൻ വേണ്ടിയോ, കൂടുതൽ വിജ്ഞാനം ലഭിക്കുവാൻ വേണ്ടിയോ അന്വേഷണബുദ്ധ്യാ ചർച്ച നടത്തുന്നത് നല്ല സ്വഭാവം തന്നെ. നേരെ മറിച്ച് - അഞ്ചാം വചനത്തിൽ കണ്ടതുപോലെ - സത്യത്തെ പരാജയപ്പെടുത്തുവാനും, സ്വന്തം താൽപര്യങ്ങളെ ന്യായീകരിക്കുവാനും വേണ്ടി തർക്കം നടത്തുന്നത് എത്രമാത്രം അപലപനീയമാണെന്ന് ഇതുപോലെയുള്ള ഖുർആൻ വചനങ്ങളിൽ നിന്ന് നല്ലപോലെ മനസ്സിലാക്കാം. അല്ലാഹുവിന്റെയും സത്യവിശ്വാസികളുടെയും കടുത്ത ശാപകോപങ്ങൾക്ക് അതു കാരണമായിത്തീരുന്നു. മാത്രമല്ല, ഹൃദയത്തിലേക്ക് നന്മയുടെ പ്രവേശനം പോലും തടയപ്പെടുകയും അത് മൂലം തടയപ്പെടുന്നു.അതെ ഇഹത്തിൽ അത് മനുഷ്യനെ മൃഗീയതയിലേക്ക് അധഃപതിപ്പിക്കുകയും, പരത്തിൽ കാലാകാല ദൗർഭാഗ്യത്തിലേക്ക് നയിക്കുകയും ചെയ്യുന്നു.

بِغَيْرِ سُلْطَانٍ أَتَاهُمْ (തങ്ങൾക്ക് വന്നുകിട്ടിയ അധികൃതലക്ഷ്യമൊന്നും കൂടാതെ) എന്നു പറഞ്ഞതു ശ്രദ്ധേയമാണ്. മതകാര്യങ്ങളിലും, ദൈവീക സന്ദേശങ്ങളിലും അവലംബമാക്കേണ്ടത്, അല്ലാഹുവിൽ നിന്ന് അവന്റെ ദൂതൻമാരായ പ്രവാചകൻമാർ മുഖേന ലഭിക്കുന്ന പ്രമാണങ്ങളാണ് - അഥവാ യുക്തിവാദങ്ങളൊ, ശാസ്ത്രീയാഭിപ്രായങ്ങളോ, മറ്റേതെങ്കിലും സിദ്ധാന്തങ്ങളോ അല്ല - എന്നു ഇതിൽ നിന്നു മനസ്സിലാക്കാം. وَعِندَ الَّذِينَ آمَنُوا (സത്യവിശ്വാസികളുടെ അടുക്കലും) എന്നു പറഞ്ഞതിൽ നിന്ന് സത്യവിശ്വാസികൾക്ക് ഒട്ടും യോജിക്കാത്ത സ്വഭാവമാണ് തർക്കം എന്നും വ്യക്തമാകുന്നു. തർക്കം നടത്തുന്നതിനെക്കുറിച്ച് അതിരു കവിഞ്ഞവൻ (مُسْرِف), സംശയാലു (مُرْتَابٌ) അഹംഭാവി (مُتَكَبِّرٍ),സ്വേച്ഛാലു (جَبَّار),എന്നിങ്ങിനെയുള്ള ഓരോ പ്രയോഗവും അല്ലാഹുവിന് അവരോടുള്ള വെറുപ്പിന്റെ കാഠിന്യത്തെയാണ് ചൂണ്ടിക്കാട്ടുന്നത്. നബിﷺപറയുന്നു:

١) ما ضل قوم بعد هدي كانوا عليه إلا أوتوا الجدل–أحمد و الترمدي و ابن ماجه

٢) من تعلم صرف الكلام ليسبي به قلوب الرجال أو الناس لم يقبل الله منه يوم القيامة صرفا ولا عدلا– أبوا داود

(സാരം 1. ഏതൊരു ജനതയും തന്നെ അവർ സൻമാർഗത്തിലായിരുന്നതിനുശേഷം തർക്കവാസന ഉണ്ടായിത്തീർന്നല്ലാതെ വഴിപിഴച്ചുപോയിട്ടില്ല. (അ: തി: ജ.) 2. ഏതൊരുവൻ പുരുഷൻമാരുടെ - അല്ലെങ്കിൽ *(*)* മനുഷ്യരുടെ ഹൃദയങ്ങളെ അധീനപ്പെടുത്തുവാൻ വേണ്ടി തിരിച്ചുമറിച്ചു സംസാരിക്കുവൻ പഠിച്ചുവോ അവനിൽ നിന്ന് ക്വിയാമത്തുനാളിൽ അല്ലാഹു നിർബ്ബന്ധ കർമവും, ഐച്ഛിക കർമവും സ്വീകരിക്കുന്നതല്ല. (ദാ) തർക്കം നടത്തുന്നത് ഇത്രയും ആപൽകരവും ശപിക്കപ്പെട്ടതും ആയതുകൊണ്ടു തന്നെയാണ് എത്രയോ ക്വുർആൻ വചനങ്ങളിൽ അല്ലാഹു അതിനെപ്പറ്റി ശക്തിയായ ഭാഷയിൽ ആവർത്തിച്ചാക്ഷേപിക്കുന്നതും.

وَقَالَ فِرْعَوْنُ يَـٰهَـٰمَـٰنُ ٱبْنِ لِى صَرْحًا لَّعَلِّىٓ أَبْلُغُ ٱلْأَسْبَـٰبَ ﴿٣٦﴾

**﴾36﴿ ഫിർഔൻ പറയുകയാണ് : ഓ ഹാമാൻ, നീ എനിക്കൊരു ഉന്നത സൗധം കെട്ടിയുണ്ടാക്കുക, ഞാൻ (ആ) മാർഗങ്ങളിൽ എത്തിച്ചേർന്നേക്കാം.**

أَسْبَـٰبَ ٱلسَّمَـٰوَٰتِ فَأَطَّلِعَ إِلَىٰٓ إِلَـٰهِ مُوسَىٰ وَإِنِّى لَأَظُنُّهُۥ كَـٰذِبًا ۚ

**﴾37﴿ അതായത് ആകാശങ്ങളുടെ മാർഗങ്ങളിൽ; എന്നിട്ട് (അവിടെച്ചെന്ന്) മൂസായുടെ ഇലാഹിലേക്ക് ഞാൻ എത്തിനോക്കാം. നിശ്ചയമായും അവൻ കളവു പറയുന്നവനാണെന്ന് ഞാൻ വിചാരിക്കുന്നു.**

---

*(*) നിവേദകന്റെ സംശയമാണിത്, നബിഉപയോഗിച്ച പദം ഈ രണ്ടിലൊന്നായിരുന്നു എന്നു താല്പര്യം.*

وَكَذَٰلِكَ زُيِّنَ لِفِرْعَوْنَ سُوٓءُ عَمَلِهِۦ وَصُدَّ عَنِ ٱلسَّبِيلِ ۚ وَمَا كَيْدُ فِرْعَوْنَ إِلَّا فِى تَبَابٍ ﴿٣٧﴾

**ഇപ്രകാരം, ഫിർഔന് അവന്റെ ദുഷ്പ്രവൃത്തി ഭംഗിയായി കാണിക്കപ്പെട്ടു ; അവൻ (നേരായ) വഴിയിൽ നിന്നു തടയപ്പെടുകയും ചെയ്തു. ഫിർഔന്റെ തന്ത്രം നാശനഷ്ടത്തിലല്ലാതെ ഇല്ല.**

**《36》** وَقَالَ فِرْعَوْنُ ഫിർഔൻ പറഞ്ഞു يَاهَامَانُ ഹാമാനേ ابْنِ لِي നീ എനിക്ക് നിർമിക്കുക, കെട്ടിപ്പടുക്കുക صَرْحًا ഒരു ഉന്നത സൗധം, സ്തംഭം لَعَلِّي أَبْلُغُ ഞാൻ എത്തിയേക്കാം, എത്തിച്ചേരാൻ الأَسْبَابَ മാർഗങ്ങളിൽ, കാരണങ്ങളിൽ **《37》** أَسْبَابَ السَّمَاوَاتِ അതായത് ആകാശങ്ങളുടെ മാർഗങ്ങളിൽ فَأَطَّلِعَ എന്നിട്ട് (അങ്ങിനെ) ഞാൻ എത്തിനോക്കാം, നോക്കിക്കാണാം إِلَى إِلَٰهِ مُوسَىٰ മൂസായുടെ ഇലാഹിലേക്ക് وَإِنِّي നിശ്ചയമായും ഞാൻ لأَظُنُّهُ അവനെ വിചാരിക്കുന്നു كَاذِبًا കളവ് പറയുന്നവനെന്ന് وَكَذَٰلِكَ അപ്രകാരം زُيِّنَ لِفِرْعَوْنَ ഫിർഔന് അലങ്കാരമായി (ഭംഗിയായി)കാണിക്കപ്പെട്ടു سُوءُ عَمَلِهِ അവന്റെ ദുഷ്പ്രവൃത്തി وَصُدَّ അവൻ തടയപ്പെടുകയും ചെയ്തു عَنِ السَّبِيلِ വഴിയിൽനിന്ന് وَمَا كَيْدُ فِرْعَوْنَ ഫിർഔന്റെ തന്ത്രം (ഉപായം) അല്ല إِلا فِي تَبَابٍ (നാശത്തിൽ, നഷ്ടത്തിൽ) അല്ലാതെ

---

ഒരു വമ്പിച്ച സൗധം കെട്ടിപ്പോക്കിയാൽ അതിന്റെ മുകളിൽ കയറിച്ചെന്ന് ആകാശത്തിൽ പ്രവേശിക്കാമെന്നും മൂസാ നബി(അ)യുടെ ഇലാഹായ അല്ലാഹുവിനെ കാണുവാൻ കഴിയുമെന്നും ഫിർഔൻ യഥാർത്ഥത്തിൽ ധരിച്ചിരിക്കുമെന്ന് തോന്നുന്നില്ല. കേവലം പൊതുജനങ്ങളെ കബളിപ്പിക്കുവാനും, മൂസാ (അ)നെ പരിഹസിക്കുവാനും ഉദ്ദേശിച്ചുകൊണ്ടുമായിരിക്കും അത്. كَيْدُ فِرْعَوْنَ (ഫിർഔന്റെ ഉപായം-അഥവാ തന്ത്രം) എന്ന് അതിനെക്കുറിച്ച് പറഞ്ഞതിൽ നിന്നു ഇത് മനസ്സിലാക്കാവുന്നതാണ്.

തന്റെ ആത്മാർത്ഥമായ ഉപദേശങ്ങൾക്ക് അവരുടെ ഇടയിൽ സ്വീകരണം ലഭിക്കുന്നില്ലെന്നു കണ്ടപ്പോൾ, ആസത്യവിശ്വാസിയായ മാന്യൻ, അവരെ വീണ്ടും വീണ്ടും ഉപദേശിച്ചുനോക്കുന്നു. നശ്വരമായ ഈ ജീവിത താല്പര്യത്തിൽ മുഴുകി വഞ്ചിതരാകാതെ, ശാശ്വതമായ പാരത്രികജീവിതത്തിലെ സൗഭാഗ്യത്തിനുവേണ്ടി അതിന്റെതായ സത്യമാർഗം കൈക്കൊള്ളുവാൻ ആഹ്വാനം ചെയ്കയും ചെയ്യുന്നു. ഹൃദയസ്പർശിയായ അതിലെ ഓരോ വാചകവും അദ്ദേഹത്തിന്റെ വിശ്വാസദാർഢ്യതയും, അദ്ദേഹത്തിന് ആ ജനതയുടെ നൻമയിലുള്ള ഗുണകാംക്ഷയും എത്രത്തോളമാണെന്നു വെളിപ്പെടുത്തുന്നു:-

## വിഭാഗം - 5

وَقَالَ ٱلَّذِىٓ ءَامَنَ يَٰقَوْمِ

**《38》 (ആ) വിശ്വസിച്ചവർ പറഞ്ഞു: എന്റെ ജനങ്ങളേ, നിങ്ങൾ എന്നെ പിൻതുടരുവിൻ, ഞാൻ**

| | |
|---|---|
| ٱتَّبِعُونِ أَهْدِكُمْ سَبِيلَ ٱلرَّشَادِ ﴿٣٨﴾ | നിങ്ങൾക്ക് ശരിയായ (തന്റേടത്തിന്റെ) മാർഗം കാട്ടിത്തരാം. |
| يَٰقَوْمِ إِنَّمَا هَٰذِهِ ٱلْحَيَوٰةُ ٱلدُّنْيَا مَتَٰعٌ وَإِنَّ ٱلْءَاخِرَةَ هِىَ دَارُ ٱلْقَرَارِ ﴿٣٩﴾ | ﴾39﴿ എന്റെ ജനങ്ങളേ! നിശ്ചയമായും ഈ ഐഹിക ജീവിതം ഒരു (താൽക്കാലിക)വിഭവം മാത്രമാണ്; നിശ്ചയമായും പരലോകമത്രെ സ്ഥിര വാസത്തിന്റെ ഭവനം. |
| مَنْ عَمِلَ سَيِّئَةً فَلَا يُجْزَىٰٓ إِلَّا مِثْلَهَا ۖ وَمَنْ عَمِلَ صَٰلِحًا مِّن ذَكَرٍ أَوْ أُنثَىٰ وَهُوَ مُؤْمِنٌ فَأُو۟لَٰٓئِكَ يَدْخُلُونَ ٱلْجَنَّةَ يُرْزَقُونَ فِيهَا بِغَيْرِ حِسَابٍ ﴿٤٠﴾ | ﴾40﴿ ആരെങ്കിലും ഒരു തിൻമ പ്രവർത്തിച്ചാൽ, അതിന്റെ അത്രക്കല്ലാതെ അവന് പ്രതിഫലം [ശിക്ഷ] കൊടുക്കപ്പെടുന്നതല്ല ; ആണിൽ നിന്നോ, പെണ്ണിൽ നിന്നോ ആരെങ്കിലും - അയാൾ സത്യവിശ്വാസിയായിക്കൊണ്ട്-സൽക്കർമം പ്രവർത്തിച്ചാലോ, എന്നാൽ അക്കൂട്ടർ സ്വർഗത്തിൽ പ്രവേശിക്കുന്നതാണ്. അവർക്ക് അവിടെവെച്ച് ഒരു കണക്കും കൂടാതെ (സുഭിക്ഷമായി) ഉപജീവനം ലഭിച്ചുകൊണ്ടിരിക്കും. |

---

﴾38﴿ وَقَالَ പറഞ്ഞു الَّذِي آمَنَ വിശ്വസിച്ചവൻ يَاقَوْمِ എന്റെ ജനങ്ങളേ اتَّبِعُونِ എന്നെ പിൻപറ്റുവിൻ أَهْدِكُمْ ഞാൻ നിങ്ങളെ നയിക്കാം, നിങ്ങൾക്ക് കാട്ടിത്തരും سَبِيلَ الرَّشَادِ ശരിയായ (തന്റേടത്തിന്റെ)വഴി ﴾39﴿ يَاقَوْمِ എന്റെ ജനങ്ങളേ إِنَّمَا هَٰذِهِ الْحَيَاةُ നിശ്ചയമായും ഈ ജീവിതം الدُّنْيَا ഐഹിക, ഇഹത്തിലെ مَتَاعٌ ഒരു വിഭവം(ഉപകരണം) മാത്രമാകുന്നു وَإِنَّ الْآخِرَةَ നിശ്ചയമായും പരലോകം هِيَ അതത്രെ دَارُ الْقَرَارِ സ്ഥിരവാസത്തിന്റെ ഭവനം, താമസിക്കുവാനുള്ള വീട് ﴾40﴿ مَنْ عَمِلَ ആരെങ്കിലും പ്രവർത്തിച്ചാൽ سَيِّئَةً ഒരു തിൻമ فَلَا يُجْزَىٰ എന്നാലവന് പ്രതിഫലം കൊടുക്കപ്പെടുകയില്ല إِلَّا مِثْلَهَا അതുപോലുള്ളതിന് (അതിന്റെ അത്രക്ക്)അല്ലാതെ وَمَنْ عَمِلَ ആരെങ്കിലും പ്രവർത്തിച്ചാൽ صَالِحًا സൽക്കർമം, നല്ലത് مِنْ ذَكَرٍ ആണിൽ നിന്ന് أَوْ أُنْثَىٰ അല്ലെങ്കിൽ പെണ്ണിൽ നിന്ന് وَهُوَ مُؤْمِنٌ അവൻ സത്യവിശ്വാസിയായിരിക്കെ فَأُولَٰئِكَ എന്നാൽ അക്കൂട്ടർ يَدْخُلُونَ الْجَنَّةَ അവർ സ്വർഗത്തിൽ പ്രവേശിക്കും يُرْزَقُونَ അവർക്ക് നൽകപ്പെടും, ഉപജീവനം ലഭിക്കും فِيهَا അതിൽ بِغَيْرِ حِسَابٍ ഒരു കണക്കും കൂടാതെ.

۞ وَيَـٰقَوْمِ مَا لِىٓ أَدْعُوكُمْ إِلَى ٱلنَّجَوٰةِ وَتَدْعُونَنِىٓ إِلَى ٱلنَّارِ ﴿٤١﴾

﴿41﴾ എന്റെ ജനങ്ങളേ! എനിക്കെന്താണ്?! നിങ്ങളെ ഞാൻ രക്ഷ(യുടെ വഴി)യിലേക്ക് ക്ഷണിക്കുന്നു; നിങ്ങളെന്നെ നരകത്തിലേക്കും ക്ഷണിക്കുന്നു! (ഇതെന്താശ്ചര്യം!)

تَدْعُونَنِى لِأَكْفُرَ بِٱللَّهِ وَأُشْرِكَ بِهِۦ مَا لَيْسَ لِى بِهِۦ عِلْمٌ وَأَنَا۠ أَدْعُوكُمْ إِلَى ٱلْعَزِيزِ ٱلْغَفَّـٰرِ ﴿٤٢﴾

﴿42﴾ (അതെ) ഞാൻ അല്ലാഹുവിൽ അവിശ്വസിക്കുവാനും, എനിക്ക് യാതൊരു അറിവുമില്ലാത്ത വസ്തുവെ അവനോട് പങ്കുചേർക്കുവാനുമായി നിങ്ങൾ എന്നെ ക്ഷണിക്കുന്നു; ഞാനാകട്ടെ, വളരെ പൊറുക്കുന്നവനായ പ്രതാപശാലിയായുള്ളവനിലേക്ക് നിങ്ങളെ ക്ഷണിച്ചുകൊണ്ടുമിരിക്കുന്നു!

﴿41﴾ وَيَاقَوْمِ എന്റെ ജനങ്ങളേ مَالِي എനിക്കെന്താണ് (എന്തുപറ്റി) أَدْعُوكُمْ ഞാൻ നിങ്ങളെ ക്ഷണി(വിളി)ക്കുന്നു إِلَى النَّجَاةِ രക്ഷയിലേക്ക്, മുക്തിയിലേക്ക് وَتَدْعُونَنِي നിങ്ങൾ എന്നെ വിളിക്കയും ചെയ്യുന്നു إِلَى النَّارِ നരകത്തിലേക്ക് ﴿42﴾ تَدْعُونَنِي നിങ്ങൾ എന്നെ ക്ഷണിക്കുന്നു, വിളിക്കുന്നു لِأَكْفُرَ ഞാൻ അവിശ്വസിക്കുവാൻ بِاللَّهِ അല്ലാഹുവിൽ وَأُشْرِكَ بِهِ ഞാനവനോട് പങ്ക് ചേർക്കുവാനും مَا യാതൊന്നിനെ لَيْسَ لِي എനിക്കില്ല بِهِ عِلْمٌ അതിനെപ്പറ്റി ഒരു അറിവും وَأَنَا أَدْعُوكُمْ ഞാനാകട്ടെ നിങ്ങളെ ക്ഷണിക്കുന്നു إِلَى الْعَزِيزِ പ്രതാപശാലിയിലേക്ക് الْغَفَّارِ വളരെ പൊറുക്കുന്നവനായ

നമ്മുടെ സത്യവിശ്വാസി ആദ്യത്തിൽ തന്റെ സത്യവിശ്വാസം മൂടിവെക്കുകയായിരുന്നുവെങ്കിലും ക്രമേണ അദ്ദേഹം അതു തുറന്നു പ്രഖ്യാപിച്ചിരിക്കുകയാണ്. അങ്ങനെ, വ്യക്തമായ ഭാഷയിൽ തന്നെ അദ്ദേഹം അവരെ തൗഹീദിലേക്ക് ക്ഷണിക്കുകയും, ശിർക്കിനെ ആക്ഷേപിക്കുകയും ചെയ്യുന്നു. അല്ലാഹുവിന് യാതൊരു പങ്കുകാരും ഉള്ളതായി എനിക്കറിവില്ല; വല്ലവരും ഉണ്ടെന്ന് എനിക്കറിവുണ്ടായിരുന്നെങ്കിൽ ഞാനവനെ ആരാധിക്കുമായിരുന്നു; പക്ഷേ ആരും ഇല്ലല്ലോ; എന്നിരിക്കെ ഇല്ലാത്ത ഒന്നിനെ ഞാൻ എങ്ങിനെ അവനോട് പങ്കുചേർക്കും? എന്നൊക്കെയാണ് അദ്ദേഹം അവരെ ഓർമിപ്പിക്കുന്നത്, അദ്ദേഹം തുടരുന്നു:-

لَا جَرَمَ أَنَّمَا تَدْعُونَنِىٓ إِلَيْهِ لَيْسَ لَهُۥ دَعْوَةٌ فِى ٱلدُّنْيَا وَلَا فِى ٱلْـَٔاخِرَةِ

﴿43﴾ അല്ല - (സത്യമെന്ന്) സ്ഥാപിതമായിരിക്കുന്നു: നിങ്ങൾ യാതൊന്നിലേക്ക് എന്നെ ക്ഷണിക്കുന്നുവോ അതിന് ഇഹത്തിലാകട്ടെ, പരത്തിലാകട്ടെ യാതൊരു ക്ഷണവും (ഉണ്ടായിരിക്കുവാൻ) പാടില്ലെന്നും - നമ്മുടെ

وَأَنَّ مَرَدَّنَآ إِلَى ٱللَّهِ وَأَنَّ ٱلْمُسْرِفِينَ هُمْ أَصْحَٰبُ ٱلنَّارِ ﴿٤٣﴾

**(യെല്ലാം) തിരിച്ചുചെല്ലൽ അല്ലാഹുവിങ്കലേക്കാണെന്നും, അതിരുകവിഞ്ഞവർതന്നെയാണ് നരകത്തിന്റെ ആൾക്കാർ എന്നും.**

﴾43﴿ لَا جَرَمَ അല്ല- സ്ഥാപിതമായിരിക്കുന്നു(തീർച്ചപ്പെട്ടിരിക്കുന്നു)തെറ്റല്ല(സത്യം തന്നെ) أَنَّمَا تَدْعُونَنِي إِلَيْهِ നിങ്ങൾ എന്നെ യാതൊന്നിലേക്ക് ക്ഷണിക്കുന്നുവോ അതാണെന്ന് لَيْسَ لَهُ അതിനില്ല (പാടില്ല-അർഹതയില്ല) دَعْوَةٌ ക്ഷണം, വിളിച്ചു പ്രാർത്ഥിക്കൽ فِي الدُّنْيَا ഇഹത്തിൽ وَلَا فِي الْآخِرَةِ പരത്തിലും ഇല്ല وَأَنَّ مَرَدَّنَا നമ്മുടെ തിരിച്ചുചെല്ലൽ إِلَى اللَّهِ അല്ലാഹുവിങ്കലേക്ക് ആണെന്നും وَأَنَّ الْمُسْرِفِينَ അതിരുകവിഞ്ഞവരാണെന്നും هُمْ അവർ തന്നെ أَصْحَابُ النَّارِ നരകത്തിന്റെ ആൾക്കാർ

لَا جَرَمَ (ലാ ജറമ) എന്ന വാക്കിനാണ് നാമിവിടെ അല്ല, സ്ഥാപിതമായിരിക്കുന്നുവെന്ന് അർത്ഥം കൽപ്പിച്ചത്. لَا എന്ന അവ്യയം അല്ല-കാര്യം അപ്രകാരമല്ല എന്ന നിഷേധത്തെ കുറിക്കുന്നു. جَرَمَ എന്ന ക്രിയ സ്ഥാപിതമായി-അഥവാ താഴെ പറയുന്ന കാര്യം തീർച്ചപ്പെട്ടതാണ് (حق وثبت) എന്നു ഉറപ്പിക്കുകയും ചെയ്യുന്നു. തുടർന്നുള്ള വാക്കുകൾ ഇതിന്റെ കർത്തൃസ്ഥാനത്ത് നിലകൊള്ളുന്നു. വേറെ പ്രകാരത്തിലും ചിലർ അതിന് അർത്ഥം കല്പിക്കാറുണ്ട്. ഏതായാലും തുടർന്നു പറയുന്ന കാര്യം യഥാർത്ഥമെന്ന് (حَقًّا) തീർത്തുപറയുകയാണ് ആ പ്രയോഗത്തിന്റെ താൽപര്യം. അല്ലാഹുവിനെയല്ലതെ, മറ്റേതൊന്നിനെ ആരാധിക്കുവാൻ വേണ്ടി നിങ്ങളെന്നെ ക്ഷണിക്കുന്നതായാലും ശരി, അവയ്ക്കൊന്നും തന്നെ ഇഹത്തിലും പരത്തിലും ആരാധനക്ക് അർഹതയില്ല. അവയുടെ ആരാധക്കുവേണ്ടി ക്ഷണമോ പ്രചാരണമോ നടത്തപ്പെടുവാൻ പാടുള്ളതുമല്ല ; നാമെല്ലാം മരണാന്തരം തിരിച്ചെത്തുന്നത് അല്ലാഹുവിലേക്കല്ലാതെ മറ്റാരുടെ അടുക്കലേക്കുമല്ല ; അപ്പോൾ അവന് പങ്കുകാരെ സ്വീകരിച്ചുവന്ന അതിക്രമികൾ ആരൊക്കെയാണോ അവർ തന്നെയായിരിക്കും നരകശിക്ഷക്ക് വിധേയരാകുന്നതും എന്നിങ്ങിനെയുള്ള വസ്തുതകൾ നിങ്ങൾ മനസ്സിരുത്തണം - യാതൊരു നീക്കുപോക്കും അതിലില്ല-എന്നു സാരം. ആ മാന്യ പുരുഷൻ തന്റെ ജനതയുടെ നിലപാടിൽ വികാരഭരിതനായിക്കൊണ്ട് ആ സദുപദേശം ഇങ്ങിനെ സമാപിക്കുന്നു.

فَسَتَذْكُرُونَ مَآ أَقُولُ لَكُمْ ۚ وَأُفَوِّضُ أَمْرِىٓ إِلَى ٱللَّهِ ۚ إِنَّ ٱللَّهَ بَصِيرٌۢ بِٱلْعِبَادِ ﴿٤٤﴾

**﴾44﴿ 'എന്നാൽ, നിങ്ങളോടു ഞാൻ പറയുന്നത് വഴിയെ നിങ്ങൾ ഓർത്തുകൊള്ളും! എന്റെ കാര്യം ഞാൻ അല്ലാഹുവിങ്കലേക്ക് വിട്ടുകൊടുക്കുകയും ചെയ്യുന്നു. നിശ്ചയമായും, അല്ലാഹു അടിയാന്മാരെപ്പറ്റി കണ്ടറിയുന്നവനാണ്.'**

﴾44﴿ فَسَتَذْكُرُونَ എന്നാൽ നിങ്ങൾ വഴിയെ ഓർത്തുകൊള്ളും مَا أَقُولُ ഞാൻ പറ

യുന്നത് لَكُمْ നിങ്ങളോട് وَأُفَوِّضُ ഞാൻ വിട്ടുകൊടുക്കുക(ഭരമേല്പിക്കുക)യും ചെയ്യുന്നു أَمْرِي എന്റെ കാര്യം إِلَى اللَّهِ അല്ലാഹുവിലേക്ക് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു بَصِيرٌ കണ്ടറിയുന്നവനാണ് بِالْعِبَادِ അടിയാൻമാരെപ്പറ്റി

ഹൃദയം നൊന്തുകൊണ്ട് ആ മാന്യൻ ചെയ്ത അവസാനത്തെ താക്കീതാണിത്. പക്ഷേ, അതൊന്നും ചെവിക്കൊള്ളുവാൻ അവർക്ക് സൻമനസ്സുണ്ടായില്ല. അദ്ദേഹത്തെ ഏതോ പ്രകാരത്തിൽ അക്രമിക്കുവാൻപോലും ഗൂഢമായി പരിപാടിയിടുകയാണ് അവർ ചെയ്തത് എന്നത്രെ മനസ്സിലാകുന്നത്. അല്ലാഹു പറയുന്നത് നോക്കുക:

فَوَقَىٰهُ ٱللَّهُ سَيِّـَٔاتِ مَا مَكَرُوا۟ ۖ وَحَاقَ بِـَٔالِ فِرْعَوْنَ سُوٓءُ ٱلْعَذَابِ ﴿٤٥﴾

**《45》 അപ്പോൾ, അവർ കുതന്ത്രം ചെയ്തതിന്റെ തിന്മകൾ അദ്ദേഹത്തിന് (ബാധിക്കാതെ) അല്ലാഹു കാത്തു. ഫിർഔന്റെ ആൾക്കാരിൽ കടുത്ത ശിക്ഷ(വന്നു) വലയം ചെയ്കയും ചെയ്തു.**

《45》 فَوَقَاهُ اللَّهُ അപ്പോൾ (എന്നിട്ട്) അല്ലാഹു അദ്ദേഹത്തെ കാത്തു سَيِّئَاتِ مَا യാതൊന്നിന്റെ തിൻമകളെ(കെടുതികളിൽനിന്ന്) مَكَرُوا അവർ കുതന്ത്രം ചെയ്ത وَحَاقَ വന്നിറങ്ങുക(വലയം ചെയ്യുക)യും ചെയ്തു بِآلِ فِرْعَوْنَ ഫിർഔന്റെ ആൾക്കാരിൽ سُوءُ الْعَذَابِ കടുത്ത ശിക്ഷ

അവർ പരിപാടിയിട്ടിരുന്ന ആ കുതന്ത്രം എന്തായിരുന്നുവെന്ന് അല്ലാഹുവിനറിയാം, ഏതായാലും അതൊന്നും ബാധിക്കാതെ അല്ലാഹു അദ്ദേഹത്തെ കാത്തുരക്ഷിച്ചു. പരലോകത്തും അല്ലാഹു അദ്ദേഹത്തിന് രക്ഷ നൽകുമെന്ന് പറയേണ്ടതില്ല. അദ്ദേഹത്തിന്റെ ഉപദേശങ്ങളെ സ്വീകരിക്കുന്നതിന് പകരം അദ്ദേഹത്തിന്റെ നേരെ അക്രമത്തിന് വട്ടം കൂട്ടിയ ഫിർഔന്നും ജനതക്കും സംഭവിച്ചതോ ? ഈ ലോകത്തുവെച്ചും ശിക്ഷ, പിന്നീട് ക്വിയാമത്തുനാൾവരെയും ശിക്ഷ, അവസാനം കാലാകാലം ഒഴിവില്ലാത്ത ശിക്ഷയും ! ഈ മൂന്നിൽ ആദ്യത്തേതിനെക്കുറിച്ചാണ് ഫിർഔന്റെ ആൾക്കാരിൽ കടുത്ത ശിക്ഷ വന്നു വലയം ചെയ്തു എന്നു പറഞ്ഞത്. അതെ, അവരെല്ലാം ചെങ്കടലിൽ അതിദാരുണമാംവണ്ണം മുങ്ങി നശിച്ചു. തുടർന്നുള്ള രണ്ടു ശിക്ഷയെക്കുറിച്ചും അടുത്ത വചനത്തിൽ പറയുന്നു:

ٱلنَّارُ يُعْرَضُونَ عَلَيْهَا غُدُوًّا وَعَشِيًّا ۖ وَيَوْمَ تَقُومُ ٱلسَّاعَةُ أَدْخِلُوٓا۟ ءَالَ فِرْعَوْنَ أَشَدَّ ٱلْعَذَابِ ﴿٤٦﴾

**《46》 നരകം! രാവിലെയും, വൈകുന്നേരവും അവർ അതിങ്കൽ പ്രദർശിപ്പിക്കപ്പെടുന്നതാണ്. (ക്വിയാമത്താകുന്ന) അന്ത്യഘട്ടം നിലവിൽ വരുന്ന ദിവസമാകട്ടെ, (കൽപനയുണ്ടാകും:) ഫിർഔന്റെ ആൾക്കാരെ ഏറ്റവും കഠിനശിക്ഷയിൽ പ്രവേശിപ്പിക്കുവിൻ (എന്ന്)!**

﴾46﴿ النَّارُ നരകം, അഗ്നി يُعۡرَضُونَ അവർ പ്രദർശിപ്പിക്കപ്പെടുന്നു عَلَيۡهَا അതിൽ, അതിന്നടുക്കൽ غُدُوًّا രാവിലെ وَعَشِيًّا വൈകുന്നേരവും يَوۡمَ تَقُومُ നിലവിൽ വരുന്ന (സംഭവിക്കുന്ന)ദിവസം السَّاعَةُ അന്ത്യഘട്ടം (ഖിയാമത്തു) أَدۡخِلُوا പ്രവേശിപ്പിക്കുവിൻ آلَ فِرۡعَوۡنَ ഫിർഔന്റെ ആൾക്കാരെ أَشَدَّ الۡعَذَابِ ഏറ്റവും കഠിന ശിക്ഷയിൽ.

---

രാവിലെയും വൈകുന്നേരവും അവർ നരകത്തിൽ പ്രദർശിപ്പിക്കപ്പെടുക എപ്രകാരമായിരിക്കുമെന്ന് നമുക്ക് തിട്ടപ്പെടുത്തുക സാധ്യമല്ല. അദൃശ്യലോകത്ത്‌വെച്ച് നടക്കുന്ന സംഭവമാണല്ലോ അത്. ഈ പ്രദർശനം ഉണ്ടാകുന്നത് മരണത്തെതുടർന്ന് ഐഹിക ബന്ധം അവസാനിച്ച ശേഷമാണെന്ന് വ്യക്തമാണ്. ഖിയാമത്തുനാളിൽ അവരെ ഏറ്റവും കടുത്ത ശിക്ഷയാകുന്ന നരകശിക്ഷയിൽ പ്രവേശിപ്പിക്കുവാൻ കൽപനയുണ്ടാകുമെന്ന് പറഞ്ഞിരിക്കെകൊണ്ട് അത് ഖിയാമത്തുനാളിന് മുമ്പുണ്ടാകുന്നതാണെന്ന് വ്യക്തമാണ്. അതെ, ഐഹികജീവിതത്തിലും, പുനരുത്ഥാനത്തിനും, ഇടയ്ക്കുള്ള ഘട്ടത്തിൽ (عالم البرزخ ൽ) വെച്ച് നടക്കുന്നതാണ്. നൻമതിൻമകളുടെ യഥാർത്ഥ പ്രതിഫലങ്ങളും, രക്ഷാശിക്ഷകളും അനുഭവപ്പെടുന്നത് ഖിയാമത്തുനാളിലാണെങ്കിലും, ഖബ്റുകളിൽവെച്ച് - മേൽ പ്രസ്താവിച്ച ഇടക്കാലത്തിൽ ആത്മീയലോകത്തുവെച്ച്-ഓരോരുത്തന്റെ കർമങ്ങളുടെ അനന്തരഫലമെന്നോണം സുഖദുഃഖങ്ങളുടെ പല അനുഭവങ്ങളും സംഭവിക്കുന്നതാണെന്ന് പ്രബലമായ പല ഹദീഥുകളിലും നബിﷺയും പ്രസ്താവിച്ചിട്ടുള്ളതാണ്.

അല്ലാഹുവിന്റെ മാർഗത്തിൽ കൊല്ലപ്പെട്ട രക്തസാക്ഷി (الشُّهَدَاء) കളെക്കുറിച്ച് അവർ മരണപ്പെട്ടവരാണെന്ന് ധരിക്കരുതെന്നും അവർ തങ്ങളുടെ റബ്ബിന്റെ അടുക്കൽ സന്തോഷത്തോടെ ജീവിച്ചിരിക്കുന്നവരാണെന്നും മറ്റും സൂറത്തുൽ ബഖറ: 154 ലും സൂ: ആലു ഇംറാൻ 169 ലും അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. (وَلَا تَقُولُوا لِمَنۡ يُقۡتَلُ فِي سَبِيلِ اللَّهِ أَمۡوَاتٌ الخ– البقرة - وَلَا تَحۡسَبَنَّ الَّذِينَ قُتِلُوا فِي سَبِيلِ اللَّهِ أَمۡوَاتًا بَلۡ أَحۡيَاءٌ عِندَ رَبِّهِمۡ يُرۡزَقُونَ الخ –ال عمران) ഇതിന്റെ വ്യാഖ്യാനമായി, അവരുടെ ആത്മാക്കൾ ഹരിതവർണത്തിലുള്ള പക്ഷികളുടെ ഉള്ളങ്ങളിലായിക്കൊണ്ട് സ്വർഗത്തിൽ വിഹരിച്ചുകൊണ്ടിരിക്കുമെന്നും മറ്റും നബി തിരുമേനിﷺയും അരുളിച്ചെയ്യുന്നു. (**اخرجه مسلم و غيره**) അപ്പോൾ, മരണശേഷം ഖിയാമത്തുനാളിന് മുമ്പുള്ള കാലത്ത് ശിർക്കിന്റെ നേതാക്കൾക്ക് ചില ശിക്ഷാപരമായ അനുഭവങ്ങളുണ്ടാകുമെന്നും നേരെ മറിച്ച് തൗഹീദിന്റെ നേതാക്കൾക്ക് ചില സുഖാനുഭവങ്ങൾ ഉണ്ടാകുമെന്നും ക്വുർആൻകൊണ്ടുതന്നെ തെളിയുന്നു. സത്യവിശ്വാസികളിൽപെട്ട പാപികൾക്കും ഖബ്റിൽവെച്ച് ചില ശിക്ഷാനുഭവങ്ങൾ ഉണ്ടാകുമെന്ന് ഹദീഥുകൊണ്ടും സ്ഥാപിതമായിരിക്കുന്നു. (ഈ വിഷയകമായി കൂടുതൽ വിശദീകരണത്തിന് സൂ: യാസീന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പ് കാണുക. മരണശേഷം എല്ലാവരും ഖബ്റുകളിൽ ഉറങ്ങിക്കിടക്കുകയായിരിക്കുമെന്നും, ഖബ്റിലെ ശിക്ഷയെക്കുറിച്ചും മറ്റും പറയപ്പെടുന്നതെല്ലാം നിരർത്ഥമാണെന്നും സമർത്ഥിക്കുന്ന യുക്തിവാദികൾക്കുള്ള ഖണ്ഡനങ്ങളും അതിൽ പ്രതിപാദിച്ചിട്ടുണ്ട്. അതുകൊണ്ട് ഇവിടെ കൂടുതൽ ദീർഘിപ്പിക്കുന്നില്ല) അടുത്ത വചനത്തിൽ നരകകാർ തമ്മിൽ നടക്കുന്ന ചില തർക്കങ്ങളെ സംബന്ധിച്ചും മറ്റും അല്ലാഹു വിവരിക്കുന്നു:

وَإِذْ يَتَحَآجُّونَ فِي ٱلنَّارِ فَيَقُولُ ٱلضُّعَفَٰٓؤُاْ لِلَّذِينَ ٱسْتَكْبَرُوٓاْ إِنَّا كُنَّا لَكُمْ تَبَعًا فَهَلْ أَنتُم مُّغْنُونَ عَنَّا نَصِيبًا مِّنَ ٱلنَّارِ ﴿٤٧﴾

**﴿47﴾ നരകത്തിൽ വെച്ച് അവർ [നരകവാസികൾ] അന്യോന്യം ന്യായവാദം ചെയ്തുകൊണ്ടിരിക്കുന്ന സന്ദർഭം (ഓർക്കുക)! അപ്പോൾ ദുർബ്ബലരായുള്ളവർ അഹംഭാവം നടിച്ചവരോട് പറയും: നിശ്ചയമായും ഞങ്ങൾ നിങ്ങളെ പിൻപറ്റിക്കൊണ്ടായിരുന്നു (ഉള്ളത്): ആകയാൽ, നരകത്തിൽ നിന്നുള്ള ഒരു പങ്കു ഞങ്ങളിൽനിന്ന് നിങ്ങൾ ഒഴിവാക്കിത്തരുന്നവരാണോ?!**

قَالَ ٱلَّذِينَ ٱسْتَكْبَرُوٓاْ إِنَّا كُلٌّ فِيهَآ إِنَّ ٱللَّهَ قَدْ حَكَمَ بَيْنَ ٱلْعِبَادِ ﴿٤٨﴾

**﴿48﴾ അഹംഭാവം നടിച്ചവർ പറയും: നാം എല്ലാവരും അതിൽ തന്നെ; അല്ലാഹു അടിയാൻമാർക്കിടയിൽ വിധി കൽപിച്ചുകഴിഞ്ഞു!**

---

﴿47﴾ وَإِذْيَتَحَاجُّونَ അവർ അന്യോന്യം ന്യായവാദം ചെയ്യുന്ന സന്ദർഭം فِي النَّارِ നരകത്തിൽ (അഗ്നിയിൽ)വെച്ചു فَيَقُولُ അപ്പോൾ പറയും الضُّعَفَاءُ ദുർബ്ബലൻമാർ, അശക്തർ لِلَّذِينَ اسْتَكْبَرُوا അഹംഭാവം നടിച്ചവരോട് إِنَّا كُنَّا നിശ്ചയമായും ഞങ്ങളായിരുന്നു لَكُمْ تَبَعًا നിങ്ങൾക്ക് അനുഗാമികൾ, നിങ്ങളെ പിൻപറ്റിക്കൊണ്ട് فَهَلْ أَنتُمْ ആകയാൽ നിങ്ങളാണോ مُغْنُونَ عَنَّا ഞങ്ങൾക്ക് ആവശ്യമില്ലാതാകുന്ന (ഒഴിവാക്കുന്ന)വർ نَصِيبًا ഒരു പങ്കു, വല്ല വിഹിതവും مِنَ النَّارِ നരകത്തിൽ നിന്ന് ﴿48﴾ قَالَ الَّذِينَ യാതൊരു കൂട്ടർ പറയും اسْتَكْبَرُوا അഹംഭാവം നടിച്ച إِنَّا كُلٌّ നിശ്ചയമായും നാം എല്ലാവരും فِيهَا അതിലാണ്, ഇതിലാണ് إِنَّ اللَّهَ നിശ്ചയമായും അല്ലാഹു قَدْ حَكَمَ അവൻ വിധി കൽപിച്ചിട്ടുണ്ട് بَيْنَ الْعِبَادِ അടിയാൻമാർക്കിടയിൽ

---

എനി രക്ഷാമാർഗമില്ലെന്ന് അവർക്കറിയാമെങ്കിലും ശിക്ഷയുടെ കാഠിന്യം നിമിത്തം ന്യായവാദം ചെയ്തു നോക്കുകയാണ്. അസത്യത്തിന്റെ നേതാക്കൻമാരെ പിൻപറ്റി വഴി പിഴച്ചുപോകുന്ന ജനങ്ങൾക്ക് ഈ സംഭാഷണം ഒരു താക്കീതത്രെ. രണ്ടുകൂട്ടരും ചിലപ്പോൾ മലക്കുകളോടും രക്ഷക്കപേക്ഷിച്ചുനോക്കും. അല്ലാഹു പറയുന്നു:

وَقَالَ ٱلَّذِينَ فِي ٱلنَّارِ لِخَزَنَةِ جَهَنَّمَ ٱدْعُواْ رَبَّكُمْ يُخَفِّفْ عَنَّا يَوْمًا مِّنَ

**﴿49﴾ നരകത്തിലുള്ളവർ ജഹന്നമിന്റെ കാവൽക്കാരോട് പറയും: നിങ്ങൾ നിങ്ങളുടെ റബ്ബിനോട് (ഒന്ന്) പ്രാർത്ഥിക്കുവിൻ, ശിക്ഷയിൽനി**

ٱلْعَذَابِ ﴿٤٩﴾

ന്നുള്ള ഒരു ദിവസം അവൻ ഞങ്ങൾക്ക് ലഘുവാക്കിത്തരട്ടെ! [അന്നെങ്കിലും ഒരു വിശ്രമം കിട്ടുമല്ലോ]

قَالُوٓا۟ أَوَلَمْ تَكُ تَأْتِيكُمْ رُسُلُكُم بِٱلْبَيِّنَـٰتِ ۖ قَالُوا۟ بَلَىٰ ۚ قَالُوا۟ فَٱدْعُوا۟ ۗ وَمَا دُعَـٰٓؤُا۟ ٱلْكَـٰفِرِينَ إِلَّا فِى ضَلَـٰلٍ ﴿٥٠﴾

《50》 അവർ പറയും: നിങ്ങൾക്കു നിങ്ങളുടെ റസൂലുകൾ തെളിവുകളുമായി വന്നിട്ടുണ്ടായിരുന്നില്ലേ?! അവർ [നരകക്കാർ] പറയും: ഇല്ലാതേ! (വന്നിരുന്നു) അവർ [കാവൽക്കാർ] പറയും: എന്നാൽ നിങ്ങൾ (തന്നെ) പ്രാർത്ഥിച്ചുകൊള്ളുവിൻ! അവിശ്വാസികളുടെ പ്രാർത്ഥന വ്യർത്ഥവിലല്ലാതെ അല്ലതാനും.

---

《49》 وَقَالَ പറയും الَّذِينَ فِي النَّارِ നരകത്തിലുള്ളവർ لِخَزَنَةِ പാറാവുകാരോട്, കാവൽക്കാരോട് جَهَنَّمَ ജഹന്നമിന്റെ (നരകത്തിന്റെ) ادْعُوا നിങ്ങൾ പ്രാർത്ഥിക്കുവിൻ رَبَّكُمْ നിങ്ങളുടെ റബ്ബിനോട് يُخَفِّفْ عَنَّا ഞങ്ങൾക്ക് അവൻ ലഘുവാക്കിത്തരട്ടെ يَوْمًا ഒരു ദിവസം مِنَ الْعَذَابِ ശിക്ഷയിൽ നിന്നുള്ള 《50》 قَالُوا അവർ പറയും أَوَلَمْ تَكُ ആയിരുന്നില്ലേ, ഉണ്ടായില്ലേ تَأْتِيكُمْ നിങ്ങൾക്ക് വന്നുകൊണ്ടിരിക്കുക رُسُلُكُمْ നിങ്ങളുടെ റസൂലുകൾ بِالْبَيِّنَاتِ തെളിവുകളുമായി قَالُوا അവർ പറയും بَلَى ഇല്ലാതേ, അതെ قَالُوا അവർ പറയും فَادْعُوا എന്നാൽ നിങ്ങൾ പ്രാർത്ഥിച്ചുകൊള്ളുവിൻ وَمَا അല്ല (ഇല്ല) താനും دُعَاءُ الْكَافِرِينَ അവിശ്വാസികളുടെ പ്രാർത്ഥന إِلَّا فِي ضَلَالٍ പാഴിൽ (വ്യർത്ഥാവിൽ, വഴികേടിൽ) അല്ലാതെ

---

അല്ലാഹുവിന്റെ ദൂതൻമാരായ മുർസലുകൾ വേണ്ടത്ര തെളിവുകൾസഹിതം നിങ്ങളെ ഉപദേശിച്ചിട്ടും നിങ്ങൾ അവരെ വ്യാജമാക്കി നിഷേധിച്ചതുനിമിത്തമാണല്ലോ ഈ ഗതി നിങ്ങൾക്ക് എത്തിയത്. നിങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കുവാനും അപേക്ഷിക്കുവാനും യാതൊരു മാർഗവുമില്ല. വേണമെങ്കിൽ നിങ്ങൾതന്നെ പ്രാർത്ഥിച്ചേക്കുവിൻ. യാതൊരു ഫലവും പ്രാർത്ഥനകൊണ്ട് എനി നിങ്ങൾക്ക് ലഭിക്കുവാൻ പോകുന്നില്ല. എന്നു സാരം. نعوذ بالله. അടുത്ത വചനത്തിൽ സത്യവിശ്വാസികളെക്കുറിച്ച് പറയുന്നു:

## വിഭാഗം - 6

إِنَّا لَنَنصُرُ رُسُلَنَا وَٱلَّذِينَ ءَامَنُوا۟ فِى ٱلْحَيَوٰةِ ٱلدُّنْيَا وَيَوْمَ يَقُومُ

《51》 നിശ്ചയമായും, നമ്മുടെ റസൂലുകളെയും, വിശ്വസിച്ചിട്ടുള്ളവരെയും ഐഹിക ജീവിതത്തിലും, സാക്ഷികൾ നിൽക്കുന്ന [രംഗത്ത്

ٱلْأَشْهَٰدُ ﴿٥١﴾

വരുന്ന] ദിവസവും നാം സഹായിക്കു കതന്നെ ചെയ്യും.

يَوْمَ لَا يَنفَعُ ٱلظَّٰلِمِينَ مَعْذِرَتُهُمْ ۖ وَلَهُمُ ٱللَّعْنَةُ وَلَهُمْ سُوٓءُ ٱلدَّارِ ﴿٥٢﴾

**《52》 അതായത്, അക്രമികള്‍ക്ക് അവരുടെ ഒഴികഴിവ് ഉപകാരം ചെയ്യാത്ത ദിവസം (മാത്രമല്ല) അവര്‍ക്ക് ശാപവുമുണ്ടായിരിക്കും; അവര്‍ക്കത്രെ കടുത്ത ഭവനവും!**

---

《51》 إِنَّا لَنَنصُرُ നിശ്ചയം നാം സഹായിക്കുകതന്നെ ചെയ്യും رُسُلَنَا നമ്മുടെ ദൂതന്‍മാരെ وَالَّذِينَ آمَنُوا വിശ്വസിച്ചവരെയും فِي الْحَيَاةِ الدُّنْيَا ഐഹിക ജീവിതത്തില്‍ وَيَوْمَ يَقُومُ എഴുന്നേല്‍ക്കുന്ന (നില്‍ക്കുന്ന) ദിവസവും الْأَشْهَادُ സാക്ഷികള്‍, സാക്ഷ്യങ്ങള്‍ 《52》 يَوْمَ لَا يَنفَعُ അതായത് ഉപകാരം ചെയ്യാത്ത ദിവസം الظَّالِمِينَ അക്രമികള്‍ക്ക് مَعْذِرَتُهُمْ അവരുടെ ഒഴികഴിവ് وَلَهُمُ അവര്‍ക്കുണ്ട് (അവര്‍ക്കാണ്) താനും اللَّعْنَةُ ശാപം وَلَهُمْ അവര്‍ക്ക് തന്നെ سُوءُ الدَّارِ കടുത്ത(മോശമായ)ഭവനം, (ആ) ഭവനത്തിന്റെ കെടുതി.

---

ഓരോരുത്തരുടെയും സകല കര്‍മങ്ങളും സാക്ഷ്യപ്പെടുത്തുന്നതിന് പ്രവാചകന്‍മാര്‍, മലക്കുകള്‍, അവയവങ്ങള്‍ തുടങ്ങിയ പലതരം സാക്ഷികള്‍ രംഗത്ത് വരുന്ന ദിവസമാണല്ലോ ക്വിയാമത്തുനാള്‍. അതുകൊണ്ടാണ് അതിന് സാക്ഷികള്‍ നില്‍ക്കുന്ന ദിവസം (وَيَوْمَ يَقُومُ الْأَشْهَادُ) എന്നു പറഞ്ഞത്. പാരത്രിക ജീവിതത്തില്‍ മുര്‍സലുകള്‍ക്കും, സത്യവിശ്വാസികള്‍ക്കും ലഭിക്കുന്ന സഹായം വ്യക്തമാണ്. എന്നാല്‍, ഈ ലോകത്ത് അവര്‍ക്ക് ലഭിക്കുന്ന സഹായം എന്തായിരിക്കും ? അത് പല പ്രകാരത്തിലും ആയേക്കാം ; സുലൈമാന്‍ (അ), ദാവൂദ് (അ) എന്നിവര്‍ക്ക് ലഭിച്ചതുപോലെ, അവിശ്വാസികളെ കീഴൊതുക്കി ആധിപത്യം നടത്തത്തക്ക പ്രതാപവും ഭരണവും ലഭിക്കുക, നമ്മുടെ നബി തിരുമേനിﷺക്ക് സിദ്ധിച്ചതുപോലെ അവിശ്വാസികളില്‍ പൊതുശിക്ഷ ഇറക്കി തങ്ങള്‍ക്ക് വിജയം നല്‍കുക. അതുമല്ലെങ്കില്‍ അവിശ്വാസികള്‍ തമ്മില്‍ കൂട്ടിമുട്ടി ബലഹീനമായിത്തീരുക ഇങ്ങിനെ പലവിധത്തിലും ആകാവുന്നതാണ്. الله اعلم

മൂസാ നബി(അ)യുടെയും ഫിര്‍ഔന്റെയും വര്‍ത്തമാനങ്ങളും, നരകവാസികളുടെ സ്ഥിതിഗതികളും വിവരിച്ചതിനെത്തുടര്‍ന്നാണല്ലോ ഈ വചനങ്ങളില്‍ റസൂലുകളുടെയും സത്യവിശ്വാസികളുടെയും വിജയത്തെക്കുറിച്ചുള്ള വാഗ്ദാനം അല്ലാഹു പ്രസ്താവിച്ചത്. ഈ വാഗ്ദാനം അവന്‍ നിറവേറ്റാറുണ്ടെന്നതിന് ഒരു ഉദാഹരണമെന്നോണം മൂസാ നബി(അ)യുടെയും അദ്ദേഹത്തിന്റെ സമുദായത്തിന്റെയും ചരിത്രം അനുസ്മരിപ്പിച്ചുകൊണ്ട് ക്ഷമ കൈകൊള്ളുവാനും, പ്രസ്തുത വാഗ്ദാനത്തില്‍ വിശ്വാസവും പ്രതീക്ഷയും അര്‍പ്പിക്കുവാനും നബിയെ ഉപദേശിക്കുന്നു:

وَلَقَدْ ءَاتَيْنَا مُوسَى ٱلْهُدَىٰ وَأَوْرَثْنَا

**《53》 തീര്‍ച്ചയായും, മൂസാക്ക് നാം മാര്‍ഗ ദര്‍ശനം നല്‍കുകയുണ്ടായി; ഇസ്റാഈല്‍ സന്തതി**

بَنِىٓ إِسْرَٰٓءِيلَ ٱلْكِتَٰبَ ﴿٥٣﴾

കൾക്ക് നാം വേദഗ്രന്ഥം അവകാശ പ്പെടുത്തിക്കൊടുക്കുകയും ചെയ്തു.

هُدًى وَذِكْرَىٰ لِأُو۟لِى ٱلْأَلْبَٰبِ ﴿٥٤﴾

﴿54﴾ ബുദ്ധിമാൻമാർക്ക് മാർഗ ദർശനം (ഉപദേശ)സ്മരണയുമായി ക്കൊണ്ട്.

فَٱصْبِرْ إِنَّ وَعْدَ ٱللَّهِ حَقٌّ وَٱسْتَغْفِرْ لِذَنۢبِكَ وَسَبِّحْ بِحَمْدِ رَبِّكَ بِٱلْعَشِىِّ وَٱلْإِبْكَٰرِ ﴿٥٥﴾

﴿55﴾ ആകയാൽ, (നബിയേ) നീ ക്ഷമിക്കുക, നിശ്ചയമായും അല്ലാഹു വിന്റെ വാഗ്ദാനം യഥാർത്ഥമാകുന്നു. നിന്റെ പാപത്തിന് വേണ്ടി പാപമോ ചനം തേടുകയും, വൈകുന്നേരവും കാലത്തും നിന്റെ റബ്ബിനെ സ്തുതി ച്ചുകൊണ്ട് തസ്ബീഹ് [സ്തോത്ര കീർത്തനം] നടത്തുകയും ചെയ്യുക.

---

﴿53﴾ وَلَقَدْ آتَيْنَا നാം കൊടുത്തിട്ടുണ്ട് مُوسَى മൂസാക്ക് الْهُدَى മാർഗദർശനം, നേർമാർഗം وَأَوْرَثْنَا നാം അവകാശപ്പെടുത്തുകയും ചെയ്തു بَنِي إِسْرَائِيلَ ഇസ്റാഈൽ സന്തതികൾക്ക് الْكِتَابَ വേദഗ്രന്ഥം ﴿54﴾ هُدًى മാർഗദർശനമായി, വഴികാട്ടിയായി وَذِكْرَى ഉപദേശമായും, സ്മരണയായും لِأُولِي الْأَلْبَابِ ബുദ്ധിമാൻമാർക്ക് ﴿55﴾ فَاصْبِرْ ആകയാൽ നീ ക്ഷമിക്കുക إِنَّ وَعْدَ اللَّهِ നിശ്ചയമായും അല്ലാഹുവിന്റെ വാഗ്ദാനം حَقٌّ യഥാർത്ഥമാണ്, ശരിയായതാണ് وَاسْتَغْفِرْ പാപമോചനംതേടുകയും ചെയ്യുക لِذَنْبِكَ നിന്റെ പാപത്തിന് വേണ്ടി وَسَبِّحْ തസ്ബീഹും നടത്തുക بِحَمْدِ رَبِّكَ നിന്റെ റബ്ബിന് സ്തുതിച്ചുകൊണ്ട്, സ്തുതിയോടെ بِالْعَشِيِّ വൈകുന്നേരം, സന്ധ്യക്ക് وَالْإِبْكَارِ കാല ത്തും, രാവിലെയും

---

ആ കൽപന പ്രത്യക്ഷത്തിൽ നബിയോടാണെങ്കിലും, സമുദായത്തിനാകമാനം ബാധകമാണെന്ന് വ്യക്തമാണ്. പാപമോചനം തേടുന്ന കാര്യം പ്രത്യേകിച്ചും. നബിയാണെങ്കിൽ എല്ലാ പാപങ്ങളും പൊറുക്കപ്പെട്ട ആളും പാപരഹിതനുമാകുന്നു. എന്നിട്ട്പോലും പാപങ്ങൾക്ക് പൊറുതി തേടണമെന്ന് കൽപ്പിക്കുമ്പോൾ നമ്മെ സംബ ന്ധിച്ചിടത്തോളം ആ കൽപന എത്രമാത്രം ഗൗരവപ്പെട്ടതായിരിക്കും?! ആലോചിച്ചു നോക്കുക! നബി തിരുമേനിﷺ അല്ലെങ്കിൽ മറ്റുള്ള പ്രവാചകൻമാർ–പൊതുജനങ്ങളെ പ്പോലെ, അക്രമപരമോ, കുറ്റകരമോ ആയ പാപങ്ങൾ ചെയ്യാറുണ്ടെന്നും, അതുകൊ ണ്ടാണ് പാപമോചനം തേടുവാൻ കൽപ്പിച്ചതെന്നും, ഈ വചനത്തിൽ നിന്നോ മറ്റോ ധരിച്ചുകൂടാ. സാധാരണകാര്യങ്ങൾ പോലും പ്രവാചകൻമാരുടെ സ്ഥാനപദവികൾ വെച്ചു നോക്കുമ്പോൾ കേവലം മര്യാദകേടായി ഗണിക്കപ്പെട്ടേക്കും. അല്ലെങ്കിൽ, ഏതെങ്കിലും ഒരു വിഷയത്തിൽ ഏറ്റവും അഭികാമ്യമായ ഒരു നയത്തിന് പകരം, അതിന്റെ താഴെ കിടയിലുള്ള മറ്റൊരു നയം–സാധാരണക്കാരെ അപേക്ഷിച്ചു ഈ നയം അനുവദനീയ മായിരിക്കാമെങ്കിലും–അവർ സ്വീകരിച്ചുവെങ്കിൽ അവരെ സംബന്ധിച്ചിടത്തോളം അതു

നന്നായി ഗണിക്കപ്പെടുകയില്ല. ഇങ്ങിനെയുള്ള നിസ്സാര സംഗതികളായിരിക്കും പ്രവാചകൻമാരുടെ പാപങ്ങൾ നല്ല ആളുകളുടെ നൻമകളായി ഗണിക്കപ്പെടുന്ന ചില കാര്യങ്ങൾ അല്ലാഹുവിങ്കൽ സാമീപ്യം സിദ്ധിച്ച മഹാൻമാരുടെ തിൻമകളായി ഗണിക്കപ്പെട്ടേക്കും. (**حسنات الابرار سيأت المقربين**) എന്ന് പറയുന്നത് ഈ അടിസ്ഥാനത്തിലാണ്. അങ്ങിനെയുള്ള നിസ്സാരങ്ങളായ പോരായ്മയിൽനിന്നും അവർ സംശുദ്ധരായിരിക്കുവാൻ വേണ്ടിയാണ് അല്ലാഹു അവരോട് പാപമോചനം തേടുവാൻ കൽപ്പിക്കുന്നത്. (ഈ വിഷയകമായി സൂ:സ്വാദ് 34-38 ന്റെ വിവരണത്തിൽ വായിച്ച വിവരങ്ങൾ ഇവിടെയും ഓർക്കുക)

നബിമാരുടെ പാപമോചനം തേടലിനെപ്പറ്റി പ്രസ്താവിക്കുന്നതിലും, അവരോട് അതിന് കൽപിക്കുന്നതിലും മറ്റൊരു രഹസ്യം കൂടി അടങ്ങിയിരിക്കുന്നു. എല്ലാ വിഷയത്തിലും പ്രവാചകൻമാർ സമുദായത്തിന് മാതൃക നൽകേണ്ടതുണ്ടല്ലോ. അതുകൊണ്ട് പാപങ്ങളെ സൂക്ഷിക്കുന്നതിലും, അവയെപ്പറ്റി സദാ മോചനം തേടിക്കൊണ്ടിരിക്കുന്നതിലും അവർ സമുദായത്തിന് മാതൃകാ പുരുഷൻമാരായിരിക്കുവാനുമുള്ള ഒരു പ്രത്യേക പ്രോത്സാഹനം കൂടിയാണത്. നബിയുടെ ഒരു തിരുവചനം കാണുക : 'ഹേ, മനുഷ്യരേ, നിങ്ങൾ അല്ലാഹുവിലേക്ക് പശ്ചാത്തപിക്കുക, ഞാൻ തന്നെ അവനിലേക്ക് ദിവസം നൂറു പ്രാവശ്യം പശ്ചാത്തപിക്കുന്നു' (يا أيها الناس توبوا إلى الله فإني أتوب إليه في يوم مائة مرة– رواه مسلم)

ഈ അദ്ധ്യായത്തിന്റെ ആരംഭത്തിൽ (4,5 വചനങ്ങളിൽ) അല്ലാഹുവിന്റെ ദൃഷ്ടാന്ത ലക്ഷ്യങ്ങളിൽ തർക്കം നടത്തുന്നവരെപ്പറ്റി പറയുകയുണ്ടായി. പിന്നീട് 35-ാം വചനത്തിലും അതാവർത്തിക്കുകയും, വിഷയത്തിൽ അല്ലാഹുവിനുള്ള കഠിനമായ കോപം രേഖപ്പെടുത്തുകയും, അഹംഭാവത്തിൽ നിന്നും സ്വേച്ഛാപരമായ ധിക്കാരത്തിൽ നിന്നുമാണ് തർക്ക സ്വഭാവം ഉണ്ടാകുന്നതെന്ന് ചൂണ്ടിക്കാട്ടുകയും ചെയ്തു. തുടർന്നുകൊണ്ട് ഫിർഔന്റെയും, അവന്റെ ഗർവ്വിന്റെ കഥ വിവരിക്കുകയും ചെയ്തു. വീണ്ടും അടുത്ത വചനത്തിലും അതാ, ഈ വിഷയം അല്ലാഹു ആവർത്തിക്കുന്നു!

إِنَّ ٱلَّذِينَ يُجَٰدِلُونَ فِىٓ ءَايَٰتِ ٱللَّهِ بِغَيْرِ سُلْطَٰنٍ أَتَىٰهُمْ ۙ إِن فِى صُدُورِهِمْ إِلَّا كِبْرٌ مَّا هُم بِبَٰلِغِيهِ ۚ فَٱسْتَعِذْ بِٱللَّهِ ۖ إِنَّهُۥ هُوَ ٱلسَّمِيعُ ٱلْبَصِيرُ ﴿٥٦﴾

**﴿56﴾ നിശ്ചയമായും, അല്ലാഹുവിന്റെ 'ആയത്തു'കളിൽ (സന്ദേശ ലക്ഷ്യങ്ങളിൽ) തങ്ങൾക്ക് വന്നുകിട്ടിയ യാതൊരു അധികൃത ലക്ഷ്യവും കൂടാതെ തർക്കം നടത്തുന്നവർ, അവരുടെ ഹൃദയങ്ങളിൽ, തങ്ങൾ എത്തിച്ചേർന്നിട്ടില്ലാത്ത [അർഹരാകാത്ത] അഹംഭാവം അല്ലാതെ (മറ്റൊന്നും) ഇല്ല. ആകയാൽ, അല്ലാഹുവിനോട് ശരണം തേടിക്കൊള്ളുക, നിശ്ചയമായും, അവൻ തന്നെയാണ് (എല്ലാം) കേൾക്കുന്നവനും കാണുന്നവനും.**

---

﴿56﴾ إِنَّ നിശ്ചയമായും الَّذِينَ يُجَادِلُونَ തർക്കം നടത്തുന്നവർ فِي آيَاتِ اللَّهِ അല്ലാഹു

വിന്റെ ആയത്തുകളിൽ بِغَيْرِ سُلْطَانٍ ഒരു അധികൃത ലക്ഷ്യവും (പ്രമാണവും) ഇല്ലാതെ أَتَاهُمْ തങ്ങൾക്ക് വന്നിട്ടുള്ള إِن فِي صُدُورِهِمْ അവരുടെ നെഞ്ചുകളിൽ (ഹൃദയങ്ങളിൽ)ഇല്ല إِلَّا كِبْرٌ അഹംഭാവം (ഗർവ്വ്) അല്ലാതെ مَّا هُم അവരല്ല بِبَالِغِيهِ അതിന്എത്തിയവർ (അതിന്ന് തക്ക അർഹതയുള്ളവർ) فَاسْتَعِذْ ആകയാൽ നീ ശരണം തേടുക بِاللَّهِ അല്ലാഹുവിൽ, അല്ലാഹുവിനോട് إِنَّهُ هُوَ നിശ്ചയമായും അവൻ തന്നെ السَّمِيعُ കേൾക്കുന്നവൻ الْبَصِيرُ കാണുന്നവൻ

---

അല്ലാഹുവിന്റെ സന്ദേശലക്ഷ്യങ്ങളിലും, ദൃഷ്ടാന്തങ്ങളിലും അവൻ ദുസ്തർക്കം നടത്തുവാനുള്ള കാരണം അവരുടെ ഗർവ്വും അഹംഭാവവും മാത്രമാണ്. എന്നാൽ, അങ്ങിനെ ഗർവ് നടിക്കുവാൻ തക്ക അർഹതയോ, യോഗ്യതയോ, ന്യായമോ അവർക്കുണ്ടോ? ഇല്ല. അതിനുമാത്രം അവരില്ല. എന്നിരിക്കെ, അതിനെച്ചൊല്ലി പരിഭവിക്കേണ്ടതില്ല. അവർ മൂലവും, അല്ലാതെയും ഉണ്ടാകാവുന്ന കെടുതികളിൽ നിന്ന് അല്ലാഹുവിൽ ശരണം തേടുക മാത്രമേ വേണ്ടൂ. അവൻ എല്ലാം കേട്ടും കണ്ടും കൊണ്ടിരിക്കുന്നവനാണല്ലോ.

لَخَلْقُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ أَكْبَرُ مِنْ خَلْقِ ٱلنَّاسِ وَلَـٰكِنَّ أَكْثَرَ ٱلنَّاسِ لَا يَعْلَمُونَ ﴿٥٧﴾

**﴿57﴾ ആകാശങ്ങളെയും, ഭൂമിയെയും സൃഷ്ടിക്കൽ മനുഷ്യരെ സൃഷ്ടിക്കുന്നതിനേക്കാൾ വലിയ കാര്യംതന്നെ. എങ്കിലും മനുഷ്യരിൽ അധികമാളും അറിയുന്നില്ല.**

وَمَا يَسْتَوِى ٱلْأَعْمَىٰ وَٱلْبَصِيرُ وَٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ وَلَا ٱلْمُسِىٓءُ ۚ قَلِيلًا مَّا تَتَذَكَّرُونَ ﴿٥٨﴾

**﴿58﴾ അന്ധനും, കാഴ്ചയുള്ളവനും സമമാകുകയില്ല; വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരും, ദുഷ്ക്കർമിയുമാകട്ടെ, (അവരും സമമാകുക) ഇല്ല. എത്രോ (വളരെ) കുറച്ചേ നിങ്ങൾ ഉറ്റാലോചിക്കുന്നുള്ളൂ!**

إِنَّ ٱلسَّاعَةَ لَـَٔاتِيَةٌ لَّا رَيْبَ فِيهَا وَلَـٰكِنَّ أَكْثَرَ ٱلنَّاسِ لَا يُؤْمِنُونَ ﴿٥٩﴾

**﴿59﴾ നിശ്ചയമായും, അന്ത്യഘട്ടം വരുന്നതുതന്നെ-അതിൽ സന്ദേഹമേ ഇല്ല. എങ്കിലും, മനുഷ്യരിൽ അധികമാളും വിശ്വസിക്കുന്നില്ല.**

﴾57﴿ لَخَلْقُ السَّمَاوَاتِ ആകാശങ്ങളെ സൃഷ്ടിക്കൽ وَالأَرْضِ ഭൂമിയും أَكْبَرُ അധികം വലുത് (തന്നെ) مِنْ خَلْقِ النَّاسِ മനുഷ്യരെ സൃഷ്ടിക്കുന്നതിനെക്കാൾ وَلَٰكِنَّ എങ്കിലും, പക്ഷേ أَكْثَرَ النَّاسِ മനുഷ്യരിൽ അധികവും لا يَعْلَمُونَ അറിയുന്നില്ല ﴾58﴿ وَمَا يَسْتَوِي സമമാവുക(ഒക്കുക)യില്ല الأَعْمَى അന്ധൻ وَالْبَصِيرُ കാഴ്ചയുള്ളവനും وَالَّذِينَ آمَنُوا വിശ്വസിച്ചവരും وَعَمِلُوا الصَّالِحَاتِ സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്ത وَلا الْمُسِيءُ ദുഷ്ക്കർമിയും (തിന്മ ചെയ്യുന്നവരും)ഇല്ല قَلِيلاً مَا എന്തോ (വളരെ) കുറച്ചു (മാത്രം) تَتَذَكَّرُونَ നിങ്ങൾ ഉറ്റാലോചിക്കുന്നു. ﴾59﴿ إِنَّ السَّاعَةَ നിശ്ചയമായും അന്ത്യഘട്ടം, നാഴിക لآتِيَةٌ വരുന്നത് തന്നെ لا رَيْبَ സന്ദേഹമേ ഇല്ല فِيهَا അതിൽ وَلَٰكِنَّ أَكْثَرَ النَّاسِ എങ്കിലും മനുഷ്യരിൽ അധികവും لا يُؤْمِنُونَ വിശ്വസിക്കുന്നില്ല.

---

അടുത്ത വചനം മനസ്സിരുത്തുക. പ്രാർത്ഥനയാകുന്ന ദുആ യെ സംബന്ധിച്ചു പലതും അതിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്:

وَقَالَ رَبُّكُمُ ٱدْعُونِىٓ أَسْتَجِبْ لَكُمْ ۚ إِنَّ ٱلَّذِينَ يَسْتَكْبِرُونَ عَنْ عِبَادَتِى سَيَدْخُلُونَ جَهَنَّمَ دَاخِرِينَ ﴿٦٠﴾

**﴾60﴿ (ഹേ, മനുഷ്യരേ) നിങ്ങളുടെ റബ്ബ് പറയുന്നു: നിങ്ങൾ എന്നെ വിളിക്കുവിൻ [എന്നോട് പ്രാർത്ഥിക്കുവിൻ], ഞാൻ നിങ്ങൾക്ക് ഉത്തരം നൽകാം. നിശ്ചയമായും, എന്നെ ആരാധിക്കുന്നതിനെക്കുറിച്ച് അഹംഭാവം നടിക്കുന്നവർ നിന്ദ്യരായ നിലയിൽ (താമസംവിനാ) ജഹന്നമിൽ പ്രവേശിക്കുന്നതാണ്.**

---

﴾60﴿ وَقَالَ رَبُّكُمُ നിങ്ങളുടെ റബ്ബ് പറയുന്നു, പറയുകയാണ് ادْعُونِي നിങ്ങളെന്നെ വിളിക്കുവിൻ, പ്രാർത്ഥിക്കുവിൻ أَسْتَجِبْ لَكُمْ നിങ്ങൾക്ക് ഞാൻ ഉത്തരം നൽകാം, നൽകും إِنَّ നിശ്ചയമായും الَّذِينَ يَسْتَكْبِرُونَ അഹംഭാവം നടിക്കുന്നവർ عَنْ عِبَادَتِي എനിക്ക് ആരാധന ചെയ്യുന്നതിന് سَيَدْخُلُونَ അവർ അടുത്ത് പ്രവേശിക്കും جَهَنَّمَ ജഹന്നമിൽ, നരകത്തിൽ دَاخِرِينَ നന്ദ്യരായി, നിസ്സാരൻമാരായി.

---

ഈ വചനങ്ങളിൽ നിന്നും പലതും മനസ്സിലാക്കുവാനുണ്ട് :

1) അല്ലാഹുവിനെ വിളിച്ചു പ്രാർത്ഥിക്കുവിൻ എന്നു പറയാതെ, നിങ്ങളുടെ റബ്ബ് പറയുന്നു, എന്നെ വിളിച്ചു പ്രാർത്ഥിക്കുവിൻ (وَقَالَ رَبُّكُمُ ادْعُونِي) എന്നത്രെ അല്ലാഹു പറഞ്ഞത്. ഞാൻ നിങ്ങളുടെ റബ്ബും-രക്ഷിതാവും-നിങ്ങൾ എല്ലാവരും എന്റെ അടിയാൻമാരുമായ സ്ഥിതിക്ക് നിങ്ങൾ എന്നെ വിളിച്ചു പ്രാർത്ഥിക്കാതിരിക്കുവാൻ നിർവ്വാഹമില്ല, അതു നിങ്ങളുടെ സ്വാഭാവികമായ ഒരു കടമയാണ്. മറ്റാരെയും വിളിച്ച് പ്രാർത്ഥിക്കുവാൻ നിങ്ങൾക്ക് അവകാശമോ, ന്യായമോ, ആവശ്യമോ ഇല്ല. എന്ന് താൽപര്യം.

2) പ്രാർത്ഥിക്കുന്നവന്റെ പ്രാർത്ഥനക്ക് ഉത്തരം നൽകുവാൻ അല്ലാഹു എപ്പോഴും സന്നദ്ധനാണ്. അതിൽ യാതൊരു വൈമനസ്യവും അവന്നില്ല. ഞാൻ നിങ്ങൾക്ക് ഉത്തരം

നൽകാം (أَسْتَجِبْ لَكُمْ) എന്നുള്ള നിരുപാധികമായ വാഗ്ദാനം അതാണ് ചൂണ്ടിക്കാട്ടുന്നത്

3) ദുആ ഇബാദത്താണ്. അത് ആരാധനയിൽപെട്ടതാണ്. പ്രാർത്ഥനയും തുടർന്നുള്ള വാക്യത്തിൽ എന്നെ വിളിച്ചു പ്രാർത്ഥിക്കുന്നതിനെക്കുറിച്ച് അഹംഭാവം നടിക്കുന്നവർ എന്നു പറയാതെ എന്നെ ആരാധിക്കുന്നതിനെക്കുറിച്ച് അഹംഭാവം നടിക്കുന്നവർ (إِنَّ الَّذِينَ يَسْتَكْبِرُونَ عَنْ عِبَادَتِي) എന്ന പ്രയോഗം ഇതാണ് കാട്ടിത്തരുന്നത്

4) അല്ലാഹുവിനെ വിളിച്ചു പ്രാർത്ഥിക്കാതെയും, അവന് ആരാധന ചെയ്യാതെയും ഇരിക്കുന്നതും, ആ രണ്ടിലും അവന് പുറമെ മറ്റുള്ളവരെകൂടി പങ്ക് ചേർക്കുന്നതും വാസ്തവത്തിൽ ഗർവ്വും, അംഹഭാവവുമാണ്. സ്രഷ്ടാവും രക്ഷിതാവും അവനായിരിക്കെ, മറ്റുള്ളവരെല്ലാം അവന്റെ അടിമകളും സൃഷ്ടികളുമായിരിക്കെ, അതിനുള്ള കാരണം വ്യക്തമാണല്ലോ. എന്നെ ആരാധിക്കാത്തവർ എന്നോ മറ്റോ പറയാതെ എന്നെ ആരാധിക്കുന്നതിനെക്കുറിച്ച് അഹംഭാവം നടിച്ചവർ എന്ന വാക്കിൽ നിന്ന്, ഇതു മനസ്സിലാക്കാം.

ആരാധകളെല്ലാം അല്ലാഹുവിനെമാത്രമേ പാടുള്ളൂവെന്ന് പറയേണ്ടതില്ല. അല്ലാഹുവിനല്ലാത്ത ആരാധന കുഫ്റും ശിർക്കും (അവിശ്വാസവും, ബഹുദൈവവിശ്വാസവും) ആയിരിക്കുന്നതാണ്. അപ്പോൾ, ആരാധനയുടെ ഒരു ഇനമായ–അതിലെ പ്രധാന ഇനമായ –വിളിച്ചു പ്രാർത്ഥിക്കലും അങ്ങിനെത്തന്നെ എന്ന് സ്പഷ്ടമാണ്. താഴെ കാണുന്ന ഹദീഥുകൾ ഇവിടെ സ്മർത്തവ്യമാകുന്നു :

**1)قال النبي صلي الله عليه وسلم من لم يدع الله يغضب عليه ـ احمد والحاكم**

**2)وقال صـ الدعاء هو العبادة وقرأ هذه الآية – احمد والترمذى والنسائى وابوداود**

**3)وقال الدعاء مخ العبادة – الترمذى**

**4)سئل صـ اى العبادة افضل قال دعآء المرأة لنفسه – البخاري فى الادب**

**5)وقال يستجاب للعبد مالم يدع باثم اوقطيعة رحم مالم يستعجل قيل ما الاستعجال قال يقول قد دعوة وقد دعوت فلم أر يستجاب لي فيستحسر عند ذلك ويدع الدعاء– مسلم**

**സാരം**: 1. നബിﷺ പറഞ്ഞു: ആർ അല്ലാഹുവിനോട് പ്രാർത്ഥിക്കുന്നില്ലയോ അവന്റെമേൽ അല്ലാഹു കോപിക്കുന്നതാണ്. (അ; ഹാ)

2. തിരുമേനിﷺ പറഞ്ഞു: ദുആ തന്നെയാണ് ഇബാദത്ത് തുടർന്നുകൊണ്ട് തിരുമേനി ഈ ആയത്ത് ഓതുകയും ചെയ്തു (അ; തി; ദാ; ന.)

3. തിരുമേനിﷺ പറഞ്ഞു: ദുആ ഇബാദത്തിന്റെ മജ്ജയാണ് (തി)

4. ഇബാദത്തിൽവെച്ച് ഏറ്റവും ശ്രേഷ്ഠമായതേതെന്ന് തിരുമേനിﷺയോട് ചോദിക്കപ്പെട്ടു. അവിടുന്നു പറഞ്ഞു: മനുഷ്യൻ തനിക്കുവേണ്ടി പ്രാർത്ഥിക്കലാകുന്നു. (ബുഖാരി–അദ്ദേഹത്തിന്റെ അൽ അദബിൽ)

5. തിരുമേനിﷺ പറഞ്ഞു: പാപകരമായതിനോ, കുടുംബബന്ധം മുറിക്കുന്നതിനോ പ്രാർത്ഥിക്കാതിരിക്കുമ്പോൾ–ധൃതികൂട്ടാതിരിക്കുന്ന പക്ഷം – മനുഷ്യന് പ്രാർത്ഥനക്ക്

ഉത്തരം ലഭിക്കുന്നതാണ്. അപ്പോള്‍ ചോദിക്കപ്പെട്ടു ധൃതികൂട്ടുക എന്നാലെന്താണ്? അവിടുന്നു പറഞ്ഞു : ഞാന്‍ ദുആ ചെയ്തു, ഞാന്‍ ദുആ ചെയ്തു എന്നിട്ട് എനിക്ക് ഉത്തരം കിട്ടുന്നതായി കാണുന്നില്ല എന്നു (അക്ഷമനായി)പറയുകയും, അങ്ങനെ അന്നേരം മനസ്സു മടുത്ത് ദുആ ഉപേക്ഷിക്കുകയും ചെയ്യുക ഇതാണ് ധൃതികൂട്ടല്‍ (മു.) ദുആയും ഇബാദത്തും ചെയ്യപ്പെടുവാനുള്ള അര്‍ഹത അല്ലാഹുവിന് മാത്രമാകുവാന്‍ കാരണം അടുത്ത ആയത്തില്‍ കാണാം:

## വിഭാഗം - 7

ٱللَّهُ ٱلَّذِى جَعَلَ لَكُمُ ٱلَّيْلَ لِتَسْكُنُوا۟ فِيهِ وَٱلنَّهَارَ مُبْصِرًا ۚ إِنَّ ٱللَّهَ لَذُو فَضْلٍ عَلَى ٱلنَّاسِ وَلَٰكِنَّ أَكْثَرَ ٱلنَّاسِ لَا يَشْكُرُونَ ﴿٦١﴾

**﴾61﴿ അല്ലാഹുവത്രെ നിങ്ങള്‍ അടങ്ങിയിരിക്കുവാന്‍ വേണ്ടി രാത്രിയെയും, (കണ്ണു)കാണാവുന്ന നിലയില്‍ [പ്രകാശിതമായിക്കൊണ്ട്]പകലിനെയും നിങ്ങള്‍ക്ക് ഉണ്ടാക്കിത്തന്നവന്‍. നിശ്ചയമായും, അല്ലാഹു ജനങ്ങളുടെമേല്‍ ദയവ് (അഥവാ അനുഗ്രഹം) ഉള്ളവന്‍തന്നെയാണ്. എങ്കിലും, മനുഷ്യരില്‍ അധികമാളും നന്ദി ചെയ്യുന്നില്ല.**

ذَٰلِكُمُ ٱللَّهُ رَبُّكُمْ خَٰلِقُ كُلِّ شَىْءٍ لَّآ إِلَٰهَ إِلَّا هُوَ ۖ فَأَنَّىٰ تُؤْفَكُونَ ﴿٦٢﴾

**﴾62﴿ അങ്ങിനെയുള്ളവനെത്രെ, എല്ലാ വസ്തുവിന്‍റെയും സ്രഷ്ടാവായ നിങ്ങളുടെ റബ്ബ് ആയ അല്ലാഹു. അവനല്ലാതെ ആരാധ്യനേ ഇല്ല. എന്നിരിക്കെ, എങ്ങിനെയാണ് നിങ്ങള്‍ (സത്യംവിട്ട്) തെറ്റിക്കപ്പെടുന്നത്?!**

كَذَٰلِكَ يُؤْفَكُ ٱلَّذِينَ كَانُوا۟ بِـَٔايَٰتِ ٱللَّهِ يَجْحَدُونَ ﴿٦٣﴾

**﴾63﴿ അല്ലാഹുവിന്‍റെ ആയത്തുകളെ [ലക്ഷ്യദൃഷ്ടാന്തങ്ങളെ] നിഷേധിച്ചുകൊണ്ടിരിക്കുന്നവര്‍ അപ്രകാരം (സത്യത്തില്‍ നിന്ന്) തെറ്റിക്കപ്പെടുന്നതാണ്.**

---

﴾61﴿ اللَّهُ الَّذِي അല്ലാഹു യാതൊരുവനത്രെ جَعَلَ لَكُمُ നിങ്ങള്‍ക്ക് ഉണ്ടാക്കി (ഏര്‍പ്പെടുത്തി)ത്തന്ന اللَّيْلَ രാത്രിയെ لِتَسْكُنُوا فِيهِ നിങ്ങളതില്‍ അടങ്ങിയിരിക്കുവാന്‍ വേണ്ടി وَالنَّهَارَ പകലിനെയും مُبْصِرًا കാണാവുന്നതായി, കാണത്തക്കതായി إِنَّ اللَّهَ നിശ്ചയമായും, അല്ലാഹു لَذُو فَضْلٍ ദയവ് (അനുഗ്രഹം)ഉള്ളവന്‍തന്നെ عَلَى النَّاسِ മനുഷ്യരുടെ മേല്‍ وَلَٰكِنَّ أَكْثَرَ النَّاسِ എങ്കിലും മനുഷ്യരില്‍ അധികവും, മിക്കവരും لَا يَشْكُرُونَ നന്ദി

رَبُّكُمْ ചെയ്യുന്നില്ല ﴾62﴿ ذَٰلِكُمُ (അങ്ങിനെയുള്ള) അവൻ, അവനത്രെ اللَّهُ അല്ലാഹു لا إِلَٰهَ നിങ്ങളുടെ റബ്ബായ, രക്ഷിതാവ് خَالِقُ സൃഷ്ടിച്ചവൻ كُلِّ شَيْءٍ എല്ലാവസ്തുവെയും تُؤْفَكُونَ ആരാധ്യനേയില്ല إِلاهُوَ അവനല്ലാതെ فَأَنَّىٰ അപ്പോൾ എങ്ങിനെ, എങ്ങോട്ടാണ് الَّذِينَ كَانُوا നിങ്ങൾ തെറ്റിക്കപ്പെടുന്നു ﴾63﴿ كَذَٰلِكَ അപ്രകാരം يُؤْفَكُ തെറ്റിക്കപ്പെടുന്നു ആയിരുന്നവർ بِآيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തുകളെ يَجْحَدُونَ നിഷേധിച്ചുകൊണ്ടിരിക്കും

---

ٱللَّهُ ٱلَّذِى جَعَلَ لَكُمُ ٱلْأَرْضَ قَرَارًا وَٱلسَّمَآءَ بِنَآءً وَصَوَّرَكُمْ فَأَحْسَنَ صُوَرَكُمْ وَرَزَقَكُم مِّنَ ٱلطَّيِّبَٰتِ ۚ

**﴾64﴿ അല്ലാഹുവത്രെ, നിങ്ങൾക്കു ഭൂമിയെ വാസസ്ഥലവും, ആകാശത്തെ ഒരു കെട്ടിടവും [മേല്പുരയും] ആക്കിത്തന്നവൻ. അവൻ നിങ്ങളെ രൂപപ്പെടുത്തുകയും, എന്നിട്ട് നിങ്ങളുടെ രൂപങ്ങളെ നന്നാക്കുകയും ചെയ്തു; നിങ്ങൾക്ക് വിശേഷപ്പെട്ട വസ്തുക്കളിൽ നിന്ന് അവൻ ആഹാരം (അഥവാ ഉപജീവനം) നൽകുകയും ചെയ്തു.**

ذَٰلِكُمُ ٱللَّهُ رَبُّكُمْ ۖ فَتَبَارَكَ ٱللَّهُ رَبُّ ٱلْعَٰلَمِينَ ﴿٦٤﴾

**അങ്ങിനെയുള്ളവനാണ് നിങ്ങളുടെ റബ്ബായ അല്ലാഹു അപ്പോൾ, (സർവ്വ) ലോകരക്ഷിതാവായ അല്ലാഹു എത്രയോ മാഹാത്മ്യമേറിയവനാകുന്നു!**

هُوَ ٱلْحَىُّ لَآ إِلَٰهَ إِلَّا هُوَ فَٱدْعُوهُ مُخْلِصِينَ لَهُ ٱلدِّينَ ۗ ٱلْحَمْدُ لِلَّهِ رَبِّ ٱلْعَٰلَمِينَ ﴿٦٥﴾

**﴾65﴿ അവനത്രെ ജീവത്തായുള്ളവൻ. അവനല്ലാതെ ആരാധ്യനേ ഇല്ല. അതിനാൽ, മതം (അഥവാ കീഴ്വണക്കം) അവന് (മാത്രം) നിഷ്കളങ്കമാക്കിക്കൊണ്ട് അവനെ വിളി(ച്ചു പ്രാർത്ഥി)ക്കുവിൻ. ലോകരുടെ രക്ഷിതാവായ അല്ലാഹുവിനാണ് സർവ്വസ്തുതിയും!**

---

﴾64﴿ اللَّهُ അല്ലാഹു الَّذِي جَعَلَ ആക്കിയവനത്രെ لَكُمُ നിങ്ങൾക്ക് الأَرْضَ ഭൂമിയെ قَرَارًا താവളം(താമസസ്ഥലം) وَالسَّمَاءَ ആകാശത്തെ بِنَاءً കെട്ടിടം, എടുപ്പ് وَصَوَّرَكُمْ നിങ്ങളെ അവൻ രൂപപ്പെടുത്തുകയും ചെയ്തു فَأَحْسَنَ എന്നിട്ടവൻ നന്നാക്കി (ഭംഗിയാക്കി) صُوَرَكُمْ നിങ്ങളുടെ രൂപങ്ങളെ وَرَزَقَكُمْ നിങ്ങൾക്കവൻ (ആഹാരം ഉപജീവനം)നൽകുകയും ചെയ്തു مِنَ الطَّيِّبَاتِ വിശിഷ്ട(നല്ല, പരിശുദ്ധ)മായവയിൽ നിന്ന്

ذَٰلِكُمُ اللَّهُ അതത്രെ (അവനാണ്) അല്ലാഹു رَبُّكُمْ നിങ്ങളുടെ റബ്ബ്, റബ്ബായ فَتَبَارَكَ അപ്പോൾ മാഹാത്മ്യം (നൻമ, മേൻമ) ഏറിയിരിക്കുന്നു اللَّهُ അല്ലാഹു رَبُّ الْعَالَمِينَ ലോക (രുടെ) രക്ഷിതാവായ ﴾65﴿ هُوَ الْحَيُّ അവനത്രെ ജീവത്തായുള്ളവൻ, (സാക്ഷാൽ) ജീവിക്കുന്നവൻ لَا إِلَٰهَ ആരാധ്യനേ ഇല്ല إِلَّا هُوَ അവനല്ലാതെ فَادْعُوهُ ആകയാൽ അവനെ വിളിക്കുക, പ്രാർത്ഥിക്കുക مُخْلِصِينَ لَهُ അവന് നിഷ്കളങ്കമാക്കിക്കൊണ്ട് الدِّينَ മതം, കീഴ്വണക്കം الْحَمْدُ (സർവ്വ) സ്തുതി لِلَّهِ അല്ലാഹുവിനാണ് رَبِّ الْعَالَمِينَ ലോകരക്ഷി താവായ

പ്രാർത്ഥനയും, ആരാധനയും അല്ലാഹുവിനു മാത്രമേ പാടുള്ളൂവെന്നതിനുള്ള കാരണങ്ങൾ പലതും വിവരിച്ചശേഷം, അതുകൊണ്ട് അവനെ മാത്രം വിളിച്ചു പ്രാർത്ഥിക്കുകയും, ആരാധിക്കുകയും വേണമെന്ന് വീണ്ടും ഉൽബോധിപ്പിക്കുന്നു. അതോടുകൂടി, തക്കതായ ദൃഷ്ടാന്തങ്ങൾ മുഖേന സംശയാതീതമായി ഈ യാഥാർത്ഥ്യം സ്ഥാപിച്ചു കഴിഞ്ഞതിന്റെ പേരിൽ അല്ലാഹുവിന് സ്തുതി രേഖപ്പെടുത്തുകയും ചെയ്യുന്നു.

۞ قُلْ إِنِّي نُهِيتُ أَنْ أَعْبُدَ ٱلَّذِينَ تَدْعُونَ مِن دُونِ ٱللَّهِ لَمَّا جَآءَنِيَ ٱلْبَيِّنَٰتُ مِن رَّبِّي وَأُمِرْتُ أَنْ أُسْلِمَ لِرَبِّ ٱلْعَٰلَمِينَ ﴿٦٦﴾

**﴾66﴿ (നബിയേ) പറയുക: എന്റെ രക്ഷിതാവിൽ നിന്ന് എനിക്ക് തെളിവുകൾ വന്നിരിക്കെ, അല്ലാഹുവിന് പുറമെ നിങ്ങൾ വിളിച്ചു(പ്രാർത്ഥിച്ചു) വരുന്നവരെ ഞാൻ ആരാധിക്കുന്നത് എന്നോട് വിരോധിക്കപ്പെട്ടിരിക്കുന്നു; ലോകരുടെ രക്ഷിതാവിന് ഞാൻ കീഴൊതുങ്ങണമെന്ന് എന്നോട് കൽപിക്കപ്പെടുകയും ചെയ്തിരിക്കുന്നു.**

﴾66﴿ قُلْ നീ പറയുക إِنِّي نُهِيتُ നിശ്ചയമായും ഞാൻ നിരോധിക്കപ്പെട്ടിരിക്കുന്നു أَنْ أَعْبُدَ ഞാൻ ആരാധിക്കൽ الَّذِينَ تَدْعُونَ നിങ്ങൾ വിളിച്ചുപ്രാർത്ഥിക്കുന്നവരെ مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ لَمَّا جَاءَنِيَ എനിക്ക് വന്നിരിക്കെ الْبَيِّنَاتُ തെളിവുകൾ مِن رَّبِّي എന്റെ റബ്ബിന്റെ പക്കൽ നിന്ന് وَأُمِرْتُ ഞാൻ (എന്നോട്)കൽപിക്കപ്പെടുകയും ചെയ്തിരിക്കുന്നു أَنْ أُسْلِمَ ഞാൻ കീഴൊതുങ്ങുവാൻ, അനുസരിക്കണമെന്ന് لِرَبِّ الْعَالَمِينَ ലോകരുടെ രക്ഷി താവിന്

അതുകൊണ്ട് ആരാധനയിൽ നിങ്ങളുടെ കൂട്ടത്തിൽ ചേരുവാനോ, അതു സമ്മതിക്കുവാനോ എനിക്ക് നിവൃത്തിയില്ല എന്ന് താൽപര്യം.

هُوَ ٱلَّذِي خَلَقَكُم مِّن تُرَابٍ ثُمَّ مِن نُّطْفَةٍ ثُمَّ مِنْ عَلَقَةٍ ثُمَّ يُخْرِجُكُمْ

**﴾67﴿ അവനത്രെ, നിങ്ങളെ മണ്ണിൽനിന്നും, പിന്നെ ഇന്ദ്രിയത്തുള്ളിയിൽ [ശുക്ലബീജത്തിൽ] നിന്നും, പിന്നീടു രക്തപിണ്ഡത്തിൽ നിന്നുമായി സൃഷ്ടിച്ചവൻ, പിന്നീട്,**

طِفْلًا ثُمَّ لِتَبْلُغُوٓا۟ أَشُدَّكُمْ ثُمَّ لِتَكُونُوا۟ شُيُوخًا ۚ وَمِنكُم مَّن يُتَوَفَّىٰ مِن قَبْلُ ۖ وَلِتَبْلُغُوٓا۟ أَجَلًا مُّسَمًّى وَلَعَلَّكُمْ تَعْقِلُونَ ﴿٦٧﴾

**നിങ്ങളെ അവൻ ശിശുക്കളായി പുറത്തുവരുത്തുന്നു; പിന്നെ, നിങ്ങൾ നിങ്ങളുടെ പൂർണശക്തി (യൗവനം) പ്രാപിക്കും വരേക്കും (വളർത്തിക്കൊണ്ടുവരുന്നു); പിന്നെ, നിങ്ങൾ വൃദ്ധൻമാരായിത്തീരുന്നതുവരേക്കും (അവശേഷിപ്പിക്കുന്നു) . (അതിന്) മുമ്പേ, കാലം തീർന്ന് (മരണപ്പെട്ട്) പോകുന്നവരും നിങ്ങളിലുണ്ട്; നിർണയിക്കപ്പെട്ട ഒരവധിയിൽ നിങ്ങൾ എത്തിച്ചേരേണ്ടതിനും, നിങ്ങൾ മനസ്സിരുത്തുവാൻ വേണ്ടിയും ആകുന്നു (ഇതെല്ലാം)**

﴾67﴿ هُوَ അവൻ الَّذِي خَلَقَكُمْ നിങ്ങളെ സൃഷ്ടിച്ചവൻ مِنْ تُرَابٍ മണ്ണിനാൽ, മണ്ണിൽനിന്ന് ثُمَّ مِنْ نُطْفَةٍ പിന്നെ ഇന്ദ്രിയത്തുള്ളിയിൽനിന്നും ثُمَّ مِنْ عَلَقَةٍ പിന്നെ രക്തപിണ്ഡത്തിൽ നിന്നും ثُمَّ يُخْرِجُكُمْ പിന്നെ നിങ്ങളെ അവൻ പുറപ്പെടുവിക്കുന്നു طِفْلًا ശിശുക്കളായി ثُمَّ لِتَبْلُغُوا പിന്നെ നിങ്ങൾ എത്തുന്നതിനുവേണ്ടിയും, നിങ്ങൾ പ്രാപിക്കുന്നതുവരേക്കും أَشُدَّكُمْ നിങ്ങളുടെ ഏറ്റവും ശക്തമായ അവസരം, പൂർണശക്തി ثُمَّ لِتَكُونُوا പിന്നെ നിങ്ങൾ ആകുന്നതിനും, ആകുംവരേക്കും شُيُوخًا വൃദ്ധൻമാർ, വയസ്സൻമാർ وَمِنْكُمْ നിങ്ങളിലുണ്ട് مَنْ يُتَوَفَّى കാലംകഴിയുന്നവർ مِنْ قَبْلُ മുമ്പ്, മുമ്പേ وَلِتَبْلُغُوا നിങ്ങൾ എത്തുന്നതിനും, എത്തുന്നതുവരേക്കും أَجَلًا ഒരവധിയിൽ مُسَمًّى നിർണയിക്കപ്പെട്ട وَلَعَلَّكُمْ നിങ്ങളായേക്കുവാൻ വേണ്ടിയും, ആയേക്കുകയും ചെയ്യാം تَعْقِلُونَ മനസ്സിരുത്തു(വാൻ), ബുദ്ധികൊടുക്കുന്ന, ചിന്തിക്കുന്ന(വർ)

സൂ: ഹജ്ജ് 5 ലും, സൂ: മുഅ്മിനൂൻ 12-16 ലും അവയുടെ വ്യാഖ്യാനത്തിലും പ്രസ്താവിച്ച സംഗതികൾ ഇവിടെയും ഓർക്കുക, നിർണയിക്കപ്പെട്ട അവധി (أجل مسمّى) എന്നു പറഞ്ഞത് ഓരോ വ്യക്തിയുടെ ആയുഷ്ക്കാലമായി നിശ്ചയിക്കപ്പെട്ട അവധിയായിരിക്കും. അല്ലെങ്കിൽ-ചിലർ പറയുന്നതുപോലെ-മനുഷ്യ സമുദായത്തിന്റെ മൊത്തത്തിലുള്ള അവധിയാകുന്ന അന്ത്യനാളും ആയിരിക്കാവുന്നതാണ്. الله اعلم

هُوَ ٱلَّذِى يُحْىِۦ وَيُمِيتُ ۖ فَإِذَا قَضَىٰٓ أَمْرًا فَإِنَّمَا يَقُولُ لَهُۥ كُن فَيَكُونُ ﴿٦٨﴾

**﴾68﴿ അവൻതന്നെയാണ് ജീവിപ്പിക്കുകയും, മരിപ്പിക്കുകയും ചെയ്യുന്നവൻ. എന്നാൽ, ഒരു കാര്യം അവൻ തീരുമാനിച്ചാൽ, അതിനെക്കുറിച്ച് ഉണ്ടാകുക എന്നു അവൻ പറയുകമാത്രം ചെയ്യുന്നു. അപ്പോൾ അതുണ്ടാകുന്നതാണ്.**

﴾68﴿ هُوَ الَّذِي അവന്‍ യാതൊരുവന്‍ يُحْيِي അവന്‍ ജീവിപ്പിക്കുന്നു وَيُمِيتُ മരണപ്പെടുത്തുകയും ചെയ്യുന്നു فَإِذَا قَضَى എന്നാല്‍ അവന്‍ തീരുമാനിച്ചാല്‍, വിധിച്ചാല്‍ أَمْرًا ഒരു കാര്യം فَإِنَّمَا يَقُولُ എന്നാലവന്‍ പറയുക മാത്രം ചെയ്യുന്നു لَهُ അതിനെക്കുറിച്ച് كُنْ ഉണ്ടാവുക എന്ന് فَيَكُونُ അപ്പോഴത് ഉണ്ടാകും.

---

അല്ലാഹുവിന്റെ ആയത്തുകളില്‍ തര്‍ക്കം നടത്തുന്ന ധിക്കാരികളെക്കുറിച്ച് ഈ അദ്ധ്യായത്തില്‍ മൂന്ന് പ്രാവശ്യം ഇതിനുമുമ്പ് അല്ലാഹു ആവര്‍ത്തിച്ച് ആക്ഷേപിക്കുകയുണ്ടായി. അടുത്ത ആയത്തില്‍ എനിയും -നാലാമതൊരു പ്രാവശ്യംകൂടി - അതാ അവരെക്കുറിച്ച് വളരം ശക്തമായി ആക്ഷേപിക്കുന്നു! അവരുടെ അന്തരംഗം എന്താണെന്ന് വെളിപ്പെടുത്തുകയും, അതോടൊപ്പം അവര്‍ക്ക് നേരിടുവാനിരിക്കുന്ന ഭാവിയെപ്പറ്റി മുന്നറിയിപ്പ് നല്‍കുകയും ചെയ്യുന്നു!

## വിഭാഗം - 8

أَلَمْ تَرَ إِلَى ٱلَّذِينَ يُجَـٰدِلُونَ فِىٓ ءَايَـٰتِ ٱللَّهِ أَنَّىٰ يُصْرَفُونَ ﴿٦٩﴾

﴾69﴿ **അല്ലാഹുവിന്റെ ആയത്തുകളില്‍ തര്‍ക്കം നടത്തുന്നവരിലേക്ക് നീ (നോക്കി) കാണുന്നില്ലേ, അവര്‍ എങ്ങിനെയാണ് (സത്യത്തില്‍ നിന്ന്) തിരിച്ചുവിടപ്പെടുന്നത്?!**

ٱلَّذِينَ كَذَّبُوا۟ بِٱلْكِتَـٰبِ وَبِمَآ أَرْسَلْنَا بِهِۦ رُسُلَنَا ۖ فَسَوْفَ يَعْلَمُونَ ﴿٧٠﴾

﴾70﴿ **വേദഗ്രന്ഥത്തെയും, നമ്മുടെ റസൂലുകളെ [ദൂതന്‍മാരെ] നാം ഏതൊന്നുമായി അയച്ചുവോ അതിനെയും വ്യാജമാക്കുന്നവരത്രെ (അവര്‍). എന്നാല്‍, വഴിയെ അവര്‍ക്ക് അറിയാറാകും!**

إِذِ ٱلْأَغْلَـٰلُ فِىٓ أَعْنَـٰقِهِمْ وَٱلسَّلَـٰسِلُ يُسْحَبُونَ ﴿٧١﴾

﴾71﴿ **(അതെ) അവരുടെ കഴുത്തുകളില്‍ ആമങ്ങളാകുമ്പോള്‍; ചങ്ങലകളും! (അവയുമായി) അവര്‍ വലിച്ചിഴക്കപ്പെടും.**

فِى ٱلْحَمِيمِ ثُمَّ فِى ٱلنَّارِ يُسْجَرُونَ ﴿٧٢﴾

﴾72﴿ **ചുട്ടുതിളക്കുന്ന വെള്ളത്തില്‍! പിന്നീട് അവരെ നരകത്തില്‍ (ഇട്ട്) കത്തിക്കപ്പെടും.**

ثُمَّ قِيلَ لَهُمْ أَيْنَ مَا كُنتُمْ تُشْرِكُونَ ﴿٧٣﴾

﴾73﴿ **പിന്നെ, അവരോട് പറയപ്പെടും നിങ്ങള്‍ക്ക് പങ്കുചേര്‍ത്തുവന്നിരുന്നവര്‍ എവിടെ?**

مِن دُونِ ٱللَّهِ ۖ قَالُوا۟ ضَلُّوا۟ عَنَّا بَل لَّمْ نَكُن نَّدْعُوا۟ مِن قَبْلُ شَيْـًٔا ۚ كَذَٰلِكَ يُضِلُّ ٱللَّهُ ٱلْكَـٰفِرِينَ ﴿٧٤﴾

**《74》 അല്ലാഹുവിന് പുറമെ (പങ്കു ചേർത്തിരുന്നവർ)! അവർ പറയും : അവർ ഞങ്ങളെ വിട്ട്(മറഞ്ഞ്) കാണാതായിപ്പോയി! (അല്ല-) പക്ഷെ, ഞങ്ങൾ മുമ്പ് യാതൊന്നിനെയും വിളിച്ചു (പ്രാർത്ഥി)ച്ചിരുന്നില്ല. ഇതുപോലെ അല്ലാഹു അവിശ്വാസികളെ വഴിപിഴവിലാക്കുന്നു.**

---

《69》 أَلَمْ تَرَ നീ കണ്ടില്ലേ, നോക്കുന്നില്ലേ إِلَى الَّذِينَ يُجَادِلُونَ തർക്കം നടത്തുന്നവരിലേക്ക് فِي آيَاتِ اللَّهِ അല്ലാഹുവിന്റെ ആയത്തുകളിൽ أَنَّىٰ എങ്ങിനെ يُصْرَفُونَ അവർ തിരിച്ചുവിടപ്പെടുന്നു (തെറ്റിപ്പോകുന്നു) 《70》 الَّذِينَ كَذَّبُوا വ്യാജമാക്കിയവരാണ് بِالْكِتَابِ വേദഗ്രന്ഥത്തെ وَبِمَا യാതൊന്നിനെയും أَرْسَلْنَا بِهِ അതുമായി (അതുകൊണ്ട്) നാമയച്ചു رُسُلَنَا നമ്മുടെ റസൂലുകളെ فَسَوْفَ എന്നാൽ (അതിനാൽ) വഴിയെ يَعْلَمُونَ അവർക്ക് അറിയാം, അറിയും 《71》 إِذِ الْأَغْلَالُ ആമങ്ങൾ (വിലങ്ങുകൾ) ആകുമ്പോൾ فِي أَعْنَاقِهِمْ അവരുടെ കഴുത്തുകളിൽ وَالسَّلَاسِلُ ചങ്ങലകളും يُسْحَبُونَ അവർ വലിച്ചിഴക്കപ്പെടും 《72》 فِي الْحَمِيمِ ചുട്ടുതിളക്കുന്ന വെള്ളത്തിൽ ثُمَّ فِي النَّارِ പിന്നെ നരകത്തിൽ, അഗ്നിയിൽ يُسْجَرُونَ അവരെ ഇട്ടു കത്തിക്കപ്പെടും 《73》 ثُمَّ قِيلَ പിന്നെ പറയപ്പെടും لَهُمْ അവരോട് أَيْنَ എവിടെ مَا كُنتُمْ നിങ്ങൾ ആയിരുന്നത് تُشْرِكُونَ പങ്കുചേർത്തു വരുക 《74》 مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ قَالُوا അവർ പറയും ضَلُّوا عَنَّا അവർ ഞങ്ങളെ വിട്ടുപോയി(മറഞ്ഞു, കാണാതായി) بَل പക്ഷെ, എങ്കിലും لَمْ نَكُن نَّدْعُو ഞങ്ങൾ വിളിച്ചിരുന്നില്ല, പ്രാർത്ഥിക്കുമായിരുന്നില്ല مِن قَبْلُ മുമ്പ് شَيْئًا യാതൊന്നിനെയും كَذَٰلِكَ അതു (ഇതു)പോലെ, അപ്രകാരം يُضِلُّ اللَّهُ അല്ലാഹു വഴിപിഴവിലാക്കുന്നു الْكَافِرِينَ അവിശ്വാസികളെ

---

അല്ലാഹുവിന് പുറമെ നിങ്ങൾ വിളിച്ചാരാധിച്ചിരുന്ന ദൈവങ്ങളൊക്കെ എവിടെപ്പോയി? ആരും നിങ്ങളെ സഹായിക്കാനില്ലേ ? എന്നൊക്കെ അവരോട് പരിഹാസപൂർവ്വം ചോദിക്കപ്പെടും. അപ്പോൾ അവർ പറയുന്ന മറുപടികളാണിത്: അവർ ഞങ്ങളെ വിട്ട് എവിടെയോ മറഞ്ഞുപോയി ; അവരെക്കൊണ്ട് ഒരു ഉപകാരവും ഞങ്ങൾക്ക് കിട്ടിയിട്ടില്ല. അത്രയുമല്ല, വാസ്തവത്തിൽ, ഞങ്ങൾ ആരെയും വിളിച്ചു പ്രാർത്ഥിച്ചിട്ടേയില്ല എന്നൊക്കെ ആദ്യം തങ്ങളുടെ ദൈവങ്ങളെ അവർ പഴിക്കുകയും, പിന്നീട് അവയുടെ ആരാധനയെത്തന്നെ നിഷേധിക്കയും ചെയ്യുന്നു. സൂ: അൻആമിൽ ഈ രംഗം വിവരിച്ച സ്ഥലത്ത് അവരെക്കുറിച്ച് അല്ലാഹു ഇപ്രകാരം പറയുന്നു: പിന്നീട് അവരുണ്ടാകുന്ന കുഴപ്പം, ഞങ്ങളുടെ റബ്ബായ അല്ലാഹുതന്നെയാണ (സത്യം)! ഞങ്ങൾ മുശ്രിക്കുകൾ ആയിരുന്നില്ല എന്നു പറയുന്നതല്ലാതെ മറ്റൊന്നുമായിരിക്കയില്ല. അവർ അവരുടെ സ്വന്തം പേരിൽ തന്നെ കളവു പറയുന്നത് എപ്രകാരമാണെന്ന് നോക്കുക! അവർ കെട്ടിച്ചമച്ചിരുന്നവ അവരിൽ നിന്നും മറഞ്ഞു കാണാതാവുകയും ചെയ്യുന്നതാണ്. (ثُمَّ لَمْ تَكُن فِتْنَتُهُمْ – الى قوله : مَّا كَانُوا يَفْتَرُونَ – الانعام : ٢٢-٢٤) ഇത്രയും ദുരവസ്ഥക്ക്

അവർ വിധേയരാകുവാനുണ്ടായ ഹേതു എന്താണെന്ന് അല്ലാഹു അവരെ ഓർമപ്പെടുത്തുന്നു:

ذَٰلِكُم بِمَا كُنتُمْ تَفْرَحُونَ فِى ٱلْأَرْضِ بِغَيْرِ ٱلْحَقِّ وَبِمَا كُنتُمْ تَمْرَحُونَ ﴿٧٥﴾

**《75》 'അതൊക്കെ, ഭൂമിയിൽവെച്ച് ന്യായമില്ലാത്ത വിധത്തിൽ നിങ്ങൾ ആഹ്ളാദം കൊണ്ടിരുന്നത്കൊണ്ടും, നിങ്ങൾ അഹന്ത കാണിച്ചിരുന്നതുകൊണ്ടുമാകുന്നു (സംഭവിച്ചത്)**

ٱدْخُلُوٓا۟ أَبْوَٰبَ جَهَنَّمَ خَٰلِدِينَ فِيهَا ۖ فَبِئْسَ مَثْوَى ٱلْمُتَكَبِّرِينَ ﴿٧٦﴾

**《76》 'നരകത്തിന്റെ വാതിലുകളിൽക്കൂടി, - അതിൽ നിത്യവാസികളെന്ന നിലയിൽ-നിങ്ങൾ പ്രവേശിച്ചുകൊള്ളുവിൻ. എന്നാൽ, അഹംഭാവികളുടെ പാർപ്പിടം വളരെ ചീത്ത തന്നെ!'**

فَٱصْبِرْ إِنَّ وَعْدَ ٱللَّهِ حَقٌّ ۚ فَإِمَّا نُرِيَنَّكَ بَعْضَ ٱلَّذِى نَعِدُهُمْ أَوْ نَتَوَفَّيَنَّكَ فَإِلَيْنَا يُرْجَعُونَ ﴿٧٧﴾

**《77》 അതുകൊണ്ട് (നബിയേ) ക്ഷമിച്ചുകൊള്ളുക. നിശ്ചയമായും, അല്ലാഹുവിന്റെ വാഗ്ദാനം യഥാർത്ഥമാകുന്നു. എനി, നാം അവരോട് താക്കീത് ചെയ്യുന്നതിൽ ചിലത് (ഒരു പക്ഷെ)നിനക്ക് നാം കാണിച്ചു തന്നേക്കുന്നതായാലും, അല്ലെങ്കിൽ, (അതിന്ന്മുമ്പായി നിന്റെ കാലം കഴിച്ച്) നിന്നെ നാം പിടിച്ചെടുക്കുന്നതായാലും, നമ്മുടെ അടുക്കലേക്കു തന്നെ അവർ മടക്കപ്പെടുന്നതാണ്.**

---

《75》 ذَٰلِكُمْ അത് بِمَا كُنتُمْ നിങ്ങളായിരുന്നതുകൊണ്ടാണ് تَفْرَحُونَ ആഹ്ളാദം (പുളകം, സന്തോഷം) കൊള്ളുക فِي الْأَرْضِ ഭൂമിയിൽ بِغَيْرِ الْحَقِّ ന്യായം (അർഹത) ഇല്ലാതെ وَبِمَا كُنتُمْ നിങ്ങളായിരുന്നതുകൊണ്ടും تَمْرَحُونَ അഹന്ത (അഹങ്കാരം) കാണിക്കുക 《76》 ادْخُلُوا നിങ്ങൾ പ്രവേശിക്കുവിൻ أَبْوَابَ جَهَنَّمَ ജഹന്നമിന്റെ വാതിലുകളിൽ خَالِدِينَ فِيهَا അതിൽ ശാശ്വതൻമാർ (സ്ഥിരവാസികൾ) ആയിക്കൊണ്ട് فَبِئْسَ അപ്പോൾ എത്രയോ ചീത്ത مَثْوَى الْمُتَكَبِّرِينَ അഹംഭാവികളുടെ പാർപ്പിടം 《77》 فَاصْبِرْ അതുകൊണ്ട് ക്ഷമിക്കുക إِنَّ وَعْدَ اللَّهِ നിശ്ചയമായും അല്ലാഹുവിന്റെ വാഗ്ദാനം حَقٌّ യഥാർത്ഥം (സത്യം, ന്യായം) ആണ് فَإِمَّا نُرِيَنَّكَ എന്നാൽ നിനക്ക് നാം കാട്ടിത്തന്നേക്കുന്നതായാൽ بَعْضَ ചിലത് الَّذِي نَعِدُهُمْ നാമവരോട് വാഗ്ദത്തം (താക്കീത്)ചെയ്യുന്ന أَوْ نَتَوَفَّيَنَّكَ അല്ലെ

ങ്കിൽ നിന്നെ നാം പിടിച്ചെടുക്കുന്ന (കാലം കഴിയുമാറാക്കുന്നതായാൽ فَإِلَيْنَا എന്നാൽ നമ്മിലേക്ക്തന്നെ يُرْجَعُونَ അവർ മടക്കപ്പെടുന്നു.

---

അല്ലാഹുവിന്റെ ലക്ഷ്യങ്ങളിലും ദൃഷ്ടാന്തങ്ങളിലും കുതർക്കം നടത്തി സംതൃപ്ത രായിക്കൊണ്ടിരിക്കുന്ന അഹങ്കാരികളുടെ ചെയ്തികളും, സ്ഥിതിഗതികളും, വിസ്തരിച്ച് പറഞ്ഞശേഷം-അതാണല്ലോ ഈ സൂറത്തിലെ പ്രധാന സംസാര വിഷയം-ക്ഷമിച്ചു കൊണ്ട് സത്യപ്രബോധനം തുടരുവാനും, അവരുടെ പേരിലുള്ള ശിക്ഷാ നടപടി അല്ലാഹു എടുത്തുകൊള്ളുമെന്ന് സമാധാനിക്കുവാനും അല്ലാഹു നബിയെ ഉപദേശി ക്കുന്നു. മറ്റൊരിടത്ത് അല്ലാഹു ഇങ്ങിനെ പറയുന്നു: وَإِن مَّا نُرِيَنَّكَ بَعْضَ الَّذِي نَعِدُهُمْ أَوْ نَتَوَفَّيَنَّكَ فَإِنَّمَا عَلَيْكَ الْبَلَاغُ وَعَلَيْنَا الْحِسَابُ- الرعد (നാം അവരോട് താക്കീത് ചെയ്യുന്ന തിൽ ചിലത് നിനക്ക് നാം കാണിച്ചുതരുന്നതായാലും, അല്ലെങ്കിൽ- അതിനുമ്പ് - നിന്നെ നാം പിടിച്ചെടുക്കുന്നതായാലും പ്രബോധനം ചെയ്യൽ മാത്രമാണ് നിന്റെ മേൽ - ബാധ്യ ത-ഉള്ളത്. വിചാരണ നമ്മുടെ മേലുമാണ് - ബാധ്യത - ഉള്ളത് (സൂ: റഅ്ദ് : 40) നബി യുടെ ജീവിതകാലത്തുതന്നെ അവർക്ക് വല്ല ശിക്ഷകളും ബാധിച്ചെന്നുവരാം. അല്ലെ ങ്കിൽ അതിനുമുമ്പായി അവിടുത്തെ കാലം കഴിഞ്ഞുപോയെന്നും വരാം-രണ്ടായാലും ശരി-അവരുടെ കാര്യത്തിൽ സ്വീകരിക്കേണ്ടുന്ന നയം ഒന്നുതന്നെ, അതിൽ മാറ്റമില്ല എന്നു സാരം. എന്നാൽ, ബദ്ർ യുദ്ധത്തിൽ അവരുടെ നട്ടെല്ല് ഒടിഞ്ഞുപോയതും, അധികം താമസിയാതെ അറേബ്യാ ഉപദ്വീപിൽ ശിർക്കിന്റെയും കുഫ്റിന്റെയും തേർവാഴ്ച അവസാനിച്ച് അറബികളെല്ലാം ഇസ്ലാമിന്റെ പതാകയിൻകീഴിൽ അണി നിരന്നതും നബിയുടെ ജീവിതകാലത്തുതന്നെയാണല്ലോ. മേൽ വിവരിച്ചതെല്ലാം ഈ സമുദായത്തിന്റെ മാത്രം സ്വഭാവമല്ല, മുൻപ്രവാചകൻമാരുടെയും, അവരുടെ സമുദായ ങ്ങളുടെയും കാലത്തെ സ്ഥിതിഗതികളും ഇതിൽ നിന്ന് വ്യത്യസ്തമായിരുന്നില്ല എന്നു അടുത്ത വചനം ചൂണ്ടിക്കാട്ടുന്നു.

وَلَقَدْ أَرْسَلْنَا رُسُلًا مِّن قَبْلِكَ مِنْهُم مَّن قَصَصْنَا عَلَيْكَ وَمِنْهُم مَّن لَّمْ نَقْصُصْ عَلَيْكَ ۗ وَمَا كَانَ لِرَسُولٍ أَن يَأْتِيَ بِـَٔايَةٍ إِلَّا بِإِذْنِ ٱللَّهِ ۚ فَإِذَا جَآءَ أَمْرُ ٱللَّهِ قُضِىَ بِٱلْحَقِّ وَخَسِرَ هُنَالِكَ ٱلْمُبْطِلُونَ ﴿٧٨﴾

**《78》 നിനക്ക് മുമ്പ് പല റസൂലു കളെ [ദൂതൻമാരെ]യും നാം അയക്കു കയുണ്ടായിട്ടുണ്ട്. നിനക്ക് നാം കഥനം ചെയ്തു (വിവരിച്ചു) തന്നിട്ടു ള്ളവർ അവരിലുണ്ട്. ഏതൊരു റസൂ ലിനും അല്ലാഹുവിന്റെ അനുമതിയോ ടെയല്ലാതെ ഒരു ദൃഷ്ടാന്തം കൊണ്ടു വരാൻ (നിവൃത്തി)ഇല്ല.**

**എന്നാൽ, അല്ലാഹുവിന്റെ കല്പന വന്നാൽ, യഥാർത്ഥം അനുസരിച്ച് വിധി നടത്തപ്പെടും; അവിടെവെച്ച് വ്യർത്ഥകാരികൾ നഷ്ടത്തിലാവു കയും ചെയ്യും.**

مِنۡ قَبۡلِكَ ﴿78﴾ وَلَقَدۡ أَرۡسَلۡنَا തീർച്ചയായും നാം അയച്ചിട്ടുണ്ട് رُسُلًا പല ദൂതൻമാരെ مِنۡ قَبۡلِكَ നിന്റെ മുമ്പ് مِنۡهُم അവരിലുണ്ട് مَّن قَصَصۡنَا നാം കഥനം ചെയ്ത് (വിവരിച്ച്)തന്നവർ عَلَيۡكَ നിനക്ക് وَمِنۡهُم مَّن അവരിലുണ്ട് لَّمۡ نَقۡصُصۡ നാം കഥനം ചെയ്യാത്ത عَلَيۡكَ നിനക്ക് وَمَا كَانَ ഇല്ല, ഉണ്ടായിരുന്നില്ല, പാടില്ല لِرَسُولٍ ഒരു റസൂലിനും, ദൂതനും أَن يَأۡتِيَ വരൽ, വരുവാൻ بِـَٔايَةٍ ഒരു ദൃഷ്ടാന്തവും കൊണ്ട് إِلَّا بِإِذۡنِ ٱللَّهِ അല്ലാഹുവിന്റെ അനുമതിയോടെ യല്ലാതെ فَإِذَا جَآءَ എന്നാൽ (അങ്ങനെ)വന്നാൽ أَمۡرُ ٱللَّهِ അല്ലാഹുവിന്റെ കല്പന قُضِيَ വിധി നടത്തപ്പെടും, തീരുമാനം ചെയ്യപ്പെടും بِٱلۡحَقِّ യഥാർത്ഥ പ്രകാരം, മുറയനുസരിച്ച് وَخَسِرَ നഷ്ടപ്പെടുകയും ചെയ്യും هُنَالِكَ അവിടെവെച്ച് (അപ്പോൾ) ٱلۡمُبۡطِلُونَ വ്യർത്ഥ കാരികൾ (അന്യായം പ്രവർത്തിക്കുന്നവർ)

---

ക്വുർആനിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ളവരും, പ്രസ്താവിക്കപ്പെട്ടിട്ടില്ലാത്തവരുമായി എത്രയോ ദൈവദൂതൻമാർ മനുഷ്യ സമുദായത്തിൽ മുമ്പ് വരുകയുണ്ടായിട്ടുണ്ട്. ഇരുപത്തഞ്ചു പ്രവാചകൻമാരെപ്പറ്റി മാത്രമേ ക്വുർആനിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ളൂ. ആദം, ഇദ്‌രീസ്, നൂഹ്, ഹൂദ്, സ്വാലിഹ്, ലൂത്വ്, ഇബ്‌റാഹീം, ഇസ്ഹാക്വ്, ഇസ്മാഈൽ, യഅ്ക്വൂബ്, യൂനുസ്, യൂസുഫ്, മൂസാ, ഹാറൂൻ, യൂശഉ്, ശുഐബ്, അയ്യൂബ്, അൽയസഉ്, ദുൽകിഫ്ൽ, ദാവൂദ്, സുലൈമാൻ, സകരിയ്യാ, യഹ്‌യാ, ഈസാ, മുഹമ്മദ് മുസ്തഫ (عليهم الصلوة و السلام)എന്നിവരാണവർ. ഇവരിൽപോലും ചിലരുടെ പേരുകൾ മാത്രമോ, ചിലരെ സംബന്ധിച്ച ചുരുക്കം കഥകൾ മാത്രമോ ആണ് പറയപ്പെട്ടിട്ടുള്ളതും. അബൂദർറ്(റ) പ്രസ്താവിച്ചതായി ഇമാം അഹ്മദ് ഇപ്രകാരം ഉദ്ധരിക്കുന്നു : പ്രവാചകൻമാരുടെ എണ്ണം എത്രയാണെന്ന് ഞാൻ റസൂൽ തിരുമേനിയോട് ചോദിച്ചു, തിരുമേനി പറഞ്ഞു : ഒരു ലക്ഷത്തി ഇരുപത്തിനാലായിരമാണ് ; അവരിൽ റസൂലുകളായുള്ളവർ മുന്നൂറ്റിപ്പതിമൂന്നും – (അതെ) ഒരു വമ്പിച്ച സംഘം–ആകുന്നു.

'ജനങ്ങൾക്ക് സത്യവിശ്വാസം സ്വീകരിക്കുവാനാവശ്യമായ ദൃഷ്ടാന്തങ്ങൾ നൽകപ്പെട്ടിട്ടില്ലാത്ത ഒരാളും പ്രവാചകൻമാരിൽ ഉണ്ടായിട്ടില്ല'. (ما من نبي من الأنبياء إلا قد اعطى من الايات مثله امن عليه البشر الخ–متفق عليه) എന്നു നബിഅരുളി ചെയ്തിട്ടുണ്ട്. എല്ലാ നബിമാർക്കും തന്നെ, ശത്രുക്കളും ഉണ്ടാകാതിരുന്നിട്ടില്ല. (സൂ: ഫുർക്വാൻ ; 31.) അവശ്യമായ ദൃഷ്ടാന്തങ്ങളും തെളിവുകളും ഉണ്ടായിരുന്നാൽപോലും, ചില പ്രത്യേക അമാനുഷിക സംഭവങ്ങൾ തങ്ങൾക്ക് കാട്ടിത്തരണമെന്ന് അവർ പ്രവാചകൻമാരോട് ആവശ്യപ്പെടലും പതിവായിരുന്നു. അതുപോലെ, അറബി മുശ്‌രിക്കുകൾ നബിയോടും പലതും ആവശ്യപ്പെടുകയുണ്ടായി. എന്നാൽ, അങ്ങിനെയുള്ള ദൃഷ്ടാന്തങ്ങൾ ഒന്നും തന്നെ പ്രവാചകൻമാർക്ക് സ്വന്തം നിലയിൽ കാണിച്ചുകൊടുക്കുവാൻ കഴിവോ, പ്രാപ്തിയോ ഇല്ലെന്നും, അല്ലാഹുവിന്റെ അനുമതിയും സഹായവും ഉണ്ടെങ്കിൽ മാത്രമേ അതു സാധ്യമാകുകയുള്ളൂവെന്നും അല്ലാഹു മറ്റു പലേടത്തുമെന്നപോലെ – ഈ വചനത്തിലും ഉണർത്തുകയാണ്.

നബിമാർ പ്രബോധനം ചെയ്യുന്ന തത്വങ്ങൾ ശരിയാണെന്ന് മനസ്സിലാക്കുവാൻ വേണ്ടുന്ന തെളിവുകളും, ദൃഷ്ടാന്തങ്ങളും ധാരാളം ഉണ്ടായിരിക്കെ, സത്യനിഷേധികൾ ആവശ്യപ്പെടുമ്പോൾ ചില പ്രത്യേക ദൃഷ്ടാന്തങ്ങൾ അവർക്ക് കാണിച്ചുകൊടുക്കപ്പെടുന്നത് സത്യം സ്ഥാപിക്കുവാനുള്ള പുതിയ തെളിവുകളെന്ന നിലക്കല്ല. അവരെ സത്യ

ത്തിന് മുമ്പിൽ മുട്ടുകുത്തുമാറ് ഭയപ്പെടുത്തുകയും, തങ്ങൾക്ക് വേണ്ടത്ര തെളിവുകൾ ലഭിച്ചില്ലെന്ന് കുതർക്കം പറയുവാൻ അവസരമില്ലാതാക്കുകയുമാണ് അതിന്റെ ഉദ്ദേശ്യം. എന്നാൽ, മുൻകാലചരിത്രം പരിശോധിച്ചാൽ, സത്യനിഷേധികൾ ഇത്തരം ദൃഷ്ടാന്ത ങ്ങൾ കാണുന്ന വേളയിൽ സത്യത്തിലേക്ക് പശ്ചാത്തപിച്ചു മടങ്ങുന്നതിന് പകരം അത് ആഭിചാരമാണ്, ജാലവിദ്യയാണ് എന്നിങ്ങിനെയുള്ള ഏതെങ്കിലും കുതർക്കം പറഞ്ഞു നിഷേധത്തിൽ തന്നെ മൂടുറക്കുകയാണ് ചെയ്തിരുന്നതെന്ന് കാണാം. ഒന്നാമതായി, സത്യാന്വേഷണമല്ല–പ്രവാചകന്മാർ അശക്തരാണെന്ന് വരുത്തി സത്യനിഷേധത്തെ അര ക്കിട്ടുറപ്പിക്കലാണ് - അവരുടെ ലക്ഷ്യം. കൂടാതെ, ബുദ്ധിവിശാലയില്ലായ്മയും, ചിന്താ ശൂന്യതയും ഈ നിഷേധത്തിന് കാരണമാണ്. അങ്ങിനെ, അവർ ആ ദൃഷ്ടാന്തങ്ങളെ പരസ്യമായി നിഷേധിക്കുമ്പോൾ, അവരോട് താക്കീത്ചെയ്യപ്പെട്ടിരിക്കുന്ന പൊതുശി ക്ഷക്ക് അവർ പാത്രമായിത്തീരുന്നതുമാണ്. ഇതിനി പല ഉദാഹരണങ്ങളും അല്ലാഹു ക്വുർആനിൽ വിവരിച്ചു തരുന്നുണ്ട്.മുൻ കാലത്തുള്ള ഓരോ റസൂലും ഏതെങ്കിലും ഒരു ജനതയിലേക്ക് മാത്രം നിയോഗിക്കപ്പെട്ടവരായിരുന്നുവല്ലോ. നബി തിരുമേനിയുടെ ദൗത്യം ലോകജനതക്ക് ആകമാനമായതുകൊണ്ട്, സമുദായം പൊതുശിക്ഷക്ക് ബാധ കമാകുവാൻ സംഗതിയായിത്തീർന്നേക്കുന്ന ഇത്തരം ദൃഷ്ടാന്തങ്ങൾ അയക്കുന്നത് അല്ലാഹു നിറുത്തലാക്കിയിരിക്കുകയാണ്. സൂറത്തുൽ ഇസ്റാഇലെ ഒരു വചന ത്തിൽനിന്നും മറ്റും ഈ വസ്തുത മനസ്സിലാക്കുവാൻ കഴിയും. അല്ലാഹു പറയുന്നു:

وَمَا مَنَعَنَا أَن نُّرْسِلَ بِالآيَاتِ إِلاَّ أَن كَذَّبَ بِهَا الأَوَّلُونَ وَآتَيْنَا ثَمُودَ النَّاقَةَ مُبْصِرَةً فَظَلَمُواْ بِهَا وَمَا نُرْسِلُ بِالآيَاتِ إِلاَّ تَخْوِيفًا– الاسراء

(സാരം : ദൃഷ്ടാന്തങ്ങളെ അയക്കുന്നതിന് നമുക്ക് തടസ്സമായത്, മുൻഗാമികൾ അവയെ വ്യാജമാക്കിയതല്ലാതെ മറ്റൊന്നുമല്ല. ഥമൂദ് ഗോത്രത്തിന് ഒട്ടകത്തെ കാണ ത്തക്ക ഒരു ദൃഷ്ടാന്തമായി നാം നൽകി. എന്നിട്ടവർ അതിനെക്കൊണ്ട് അക്രമം പ്രവർത്തിച്ചു. ഭയപ്പെടുത്തുവാൻ വേണ്ടിയല്ലാതെ നാം ദൃഷ്ടാന്തങ്ങളെ അയക്കുന്നുമി ല്ല. (സൂ: ഇസ്റാഉ് : 59)

الآيَة (ആയത്ത്) എന്ന വാക്കിന് പ്രത്യക്ഷമായ അടയാളം (العلامة الظاهرة) അഥവാ ദൃഷ്ടാന്തം എന്നത്രെ വാക്കർത്ഥം. ഇതിന്റെ ബഹുവചനമാണ് الآيَات (ആയാത്ത്) ബാഹ്യേന്ദ്രിയങ്ങൾ മുഖേനയോ, ബുദ്ധികൊടുത്തോ ഒരു കാര്യത്തെപ്പറ്റി മനസ്സിലാ ക്കുവാൻ ഉതകുന്ന എല്ലാ അടയാളങ്ങൾക്കും - അവ സാധാരണങ്ങളോ അസാധാരണ ങ്ങളോ ആവട്ടെ - ആയത്തുകൾ എന്നു പറയാം. ക്വുർആൻ വചനങ്ങൾ പല നിലക്കും ദൃഷ്ടാന്തങ്ങൾ ഉൾക്കൊള്ളുന്നവയായതുകൊണ്ട് അതിലെ വചനങ്ങൾക്ക് -സൂക്ത ങ്ങൾക്ക് - ആയത്തുകൾ എന്നു പറയപ്പെടുന്നു. ചിലപ്പോൾ അദ്ധ്യായത്തെ-സൂറത്തിനെ - ഉദ്ദേശിച്ചും ആയത്തു എന്നു പറയാറുണ്ട്. ക്വുർആന്റെ പ്രസ്താവനകൾ പരിശോധി ച്ചാൽ ഇതിനെല്ലാം ഉദാഹരണങ്ങൾ കാണാം. ഇവിടെ അതുകൊണ്ട് ഉദ്ദേശിച്ചിട്ടുള്ളത് നബിമാരുടെ സത്യതക്ക് തെളിവായി അല്ലാഹു വെളിപ്പെടുത്താറുള്ള അസാധാരണങ്ങ ളായ അമാനുഷിക ദൃഷ്ടാന്തങ്ങൾ (المُعْجِزَات) എന്നാണ്. ഇതിനെപ്പറ്റി മുഖവുരയിൽ നാം സംസാരിച്ചിട്ടുണ്ട്. എല്ലാവർക്കും സുപരിചിതമായതും, തുറന്ന ഹൃദയത്തോടെ ചിന്തിക്കുന്ന പക്ഷം അല്ലാഹുവിൽ വിശ്വസിക്കുവാൻ മനുഷ്യനെ നിർബന്ധിക്കുന്നതു മായ ചില ആയത്തുകളെ (ദൃഷ്ടാന്തങ്ങളെ) അടുത്ത വചനങ്ങളിൽ അല്ലാഹു ചൂണ്ടി ക്കാട്ടുന്നു:

## വിഭാഗം - 9

ٱللَّهُ ٱلَّذِى جَعَلَ لَكُمُ ٱلْأَنْعَـٰمَ لِتَرْكَبُوا۟ مِنْهَا وَمِنْهَا تَأْكُلُونَ ﴿٧٩﴾

﴾79﴿ നിങ്ങൾക്ക് കാലികളെ - അവയിൽ നിന്ന് (ചിലതിൻമേൽ) നിങ്ങൾക്ക് സവാരി ചെയ്‌വാൻ വേണ്ടി - ഉണ്ടാക്കിത്തന്നിട്ടുള്ളവനെത്രെ അല്ലാഹു. അവയിൽ നിന്ന് (ചിലതിനെ) നിങ്ങൾ ഭക്ഷിക്കുകയും ചെയ്യുന്നു.

وَلَكُمْ فِيهَا مَنَـٰفِعُ وَلِتَبْلُغُوا۟ عَلَيْهَا حَاجَةً فِى صُدُورِكُمْ وَعَلَيْهَا وَعَلَى ٱلْفُلْكِ تُحْمَلُونَ ﴿٨٠﴾

﴾80﴿ നിങ്ങൾക്ക് അവയിൽ പല (തരം)പ്രയോജനങ്ങളുമുണ്ട്. നിങ്ങളുടെ ഹൃദയങ്ങളിലുള്ള വല്ല ആവശ്യത്തിനും അവയുടെമേൽ (യാത്ര ചെയ്തുകൊണ്ട്) നിങ്ങൾ എത്തിച്ചേരുവാനും (സൗകര്യപ്പെടുത്തിയിരിക്കുന്നു). അവയുടെ മേലും, കപ്പലുകളിലുമായി നിങ്ങൾ വഹിക്കപ്പെടുകയും ചെയ്യുന്നു.

وَيُرِيكُمْ ءَايَـٰتِهِۦ فَأَىَّ ءَايَـٰتِ ٱللَّهِ تُنكِرُونَ ﴿٨١﴾

﴾81﴿ തന്റെ (വിവിധ) ദൃഷ്ടാന്തങ്ങൾ അവൻ നിങ്ങൾക്ക് കാട്ടിത്തരുകയും ചെയ്യുന്നു. എന്നിരിക്കെ, അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ നിഷേധിക്കുന്നത് ?!

---

﴾79﴿ اللّٰهُ الَّذِي അല്ലാഹു യാതൊരുവനത്രെ جَعَلَ لَكُمُ നിങ്ങൾക്ക് ഉണ്ടാക്കി (ഏർപ്പെടുത്തി)ത്തന്ന الأَنْعَامَ കാലികളെ (ആടുമാടൊട്ടകങ്ങളെ) لِتَرْكَبُوا നിങ്ങൾക്ക് സവാരി ചെയ്യുവാൻ, വാഹനമേറുവാൻ വേണ്ടി مِنْهَا അവയിൽ നിന്ന്(ചിലത്) وَمِنْهَا അവയിൽ നിന്ന് تَأْكُلُونَ നിങ്ങൾ തിന്നുക(ഭക്ഷിക്കുക)യും ചെയ്യുന്നു. ﴾80﴿ وَلَكُمْ നിങ്ങൾക്കുണ്ട് فِيهَا അവയിൽ مَنَافِعُ പല പ്രയോജനങ്ങൾ وَلِتَبْلُغُوا നിങ്ങൾ എത്തേണ്ടതിനും, പ്രാപിക്കുന്നതിനും عَلَيْهَا അവയുടെ മേൽ حَاجَةً വല്ല ആവശ്യത്തിനും, ആവശ്യം فِي صُدُورِكُمْ നിങ്ങളുടെ നെഞ്ചു(ഹൃദയം)കളിലുള്ള وَعَلَيْهَا അവയുടെ മേലും وَعَلَى الْفُلْكِ കപ്പലുകളിലും تُحْمَلُونَ നിങ്ങൾ വഹിക്കപ്പെടുന്നു ﴾81﴿ وَيُرِيكُمْ നിങ്ങൾക്കവൻ കാട്ടിത്തരുകയും ചെയ്യുന്നു آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളെ فَأَيَّ അപ്പോൾ ഏതിനെ آيَاتِ اللّٰهِ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ تُنْكِرُونَ നിങ്ങൾ നിഷേധിക്കുന്നു.

---

ഒട്ടകം, മാട്, ആട് എന്നീ മൂന്ന് വർഗങ്ങൾക്ക് പൊതുവിലും, ഒട്ടകത്തെമാത്രം ഉദ്ദേ

ശിച്ചും (الأَنْعَام) എന്ന വാക്ക് ഉപയോഗിക്കാപ്പെടാറുണ്ട്. ഇവയിൽ സവാരിക്കും സാധന ങ്ങൾ വഹിക്കുന്നതിനും താരതമ്യേന കൂടുതൽ ഉപയോഗിക്കപ്പെടുന്നത് ഒട്ടകമാണെന്ന് പറയേണ്ടതില്ല. ഭക്ഷ്യവസ്തുക്കളായി മൂന്ന് വർഗവും സദാ ഉപയോഗിക്കപ്പെടുന്നു. മാടു വർഗത്തിൽപെട്ട കാളകളെ സവാരി ചെയ്യുന്നതിനും, വണ്ടി വലിക്കുന്നതിനും ഉപയോ ഗപ്പെടുത്തലും അപൂർവ്വമല്ല. ചില ധ്രുവപ്രദേശങ്ങളിൽ ആടുവർഗത്തെക്കൊണ്ട് ഒരു തരം വണ്ടി വലിപ്പിക്കുന്ന സമ്പ്രദായം ഇല്ലാതില്ല. അങ്ങിനെ നോക്കുമ്പോൾ, ഏറെ ക്കുറെ പ്രസ്തുത മൂന്നു വർഗവും വാഹനമായും ഭക്ഷ്യപദാർത്ഥമായും മനുഷ്യർ ഉപ യോഗിക്കുന്നുണ്ടെന്ന് കാണാം. പാൽ, രോമം, തോൽ മുതലായവയും അവമൂലം മനു ഷ്യന് ലഭിക്കുന്ന പ്രയോജനങ്ങളാകുന്നു.പലതരം പ്രയോജനങ്ങൾ (مَنَافِع) എന്നു പറ ഞ്ഞത് ഇതെല്ലാം സൂചിപ്പിച്ചുകൊണ്ടാണ്. കരയിൽ മൃഗങ്ങളെന്നപോലെ, കടലിൽ കപ്പലും അല്ലാഹു മനുഷ്യന് വാഹനമായി ഏർപ്പെടുത്തിയിരിക്കുന്നു. ഇതെല്ലാം അല്ലാ ഹുവിന്റെ അനുഗ്രഹത്തെയും, മഹത്വത്തെയുമാണ് ദൃഷ്ടാന്തീകരിക്കുന്നത്. കൂടാതെ, വാഹനങ്ങളിൽ യാത്ര ചെയ്തും, അല്ലാതെയും അല്ലാഹുവിന്റെ അനുഗ്രഹത്തിനും, മഹത്വത്തിനും വ്യക്തമായ വേറെ എത്രയോ ദൃഷ്ടാന്തങ്ങളും കണ്ടെത്തുവാൻ മനു ഷ്യന് നിത്യേന അവസരം ലഭിക്കുന്നു. അവയെല്ലാം നിഷേധിക്കുവാനും, അവരുടെ നേരെ കണ്ണടക്കുവാനും ചിന്താശൂന്യരായ ദുർഭഗൻമാർക്ക് മാത്രമേ സാധിക്കുകയുള്ളൂ.

أَفَلَمْ يَسِيرُوا۟ فِى ٱلْأَرْضِ فَيَنظُرُوا۟ كَيْفَ كَانَ عَٰقِبَةُ ٱلَّذِينَ مِن قَبْلِهِمْ ۚ كَانُوٓا۟ أَكْثَرَ مِنْهُمْ وَأَشَدَّ قُوَّةً وَءَاثَارًا فِى ٱلْأَرْضِ فَمَآ أَغْنَىٰ عَنْهُم مَّا كَانُوا۟ يَكْسِبُونَ ﴿٨٢﴾

**《82》 എന്നാലവർ ഭൂമിയിൽകൂടി സഞ്ചരിക്കുന്നില്ലേ? അപ്പോഴവർക്ക് തങ്ങളുടെ മുമ്പുള്ളവരുടെ പര്യവ സാനം ഉണ്ടായതെങ്ങിനെയാണെന്ന് നോക്കിക്കാണാമല്ലോ! അവർ ഇവരെ ക്കാൾ അധികമുള്ളവരും, ശക്തി യിലും ഭൂമിയിലെ അവശിഷ്ടങ്ങ ളിലും (അഥവാ കാൽപാടുകളിലും) കൂടുതൽ ഊക്കുള്ളവരുമായിരുന്നു. എന്നിട്ടും അവർ പ്രവർത്തിച്ചുണ്ടാക്കി യത് അവർക്ക് ഉപകാരപ്പെട്ടില്ല.**

فَلَمَّا جَآءَتْهُمْ رُسُلُهُم بِٱلْبَيِّنَٰتِ فَرِحُوا۟ بِمَا عِندَهُم مِّنَ ٱلْعِلْمِ وَحَاقَ بِهِم مَّا كَانُوا۟ بِهِۦ يَسْتَهْزِءُونَ ﴿٨٣﴾

**《83》 (എന്നുവെച്ചാൽ) അവർക്ക് അവരുടെ റസൂലു കൾ തെളിവുകളു മായി വന്നപ്പോൾ, തങ്ങളുടെ പക്ക ലുള്ള അറിവുകൊണ്ട് അവർ തൃപ്തി യടഞ്ഞു; അവർ ഏതൊന്നിനെപ്പറ്റി പരിഹാസം കൊണ്ടിരുന്നുവോ അത് [ശിക്ഷ] അവരിൽ വന്നു വലയം ചെയ്കയും ചെയ്തു.**

﴾82﴿ أَفَلَمْ يَسِيرُوا എന്നാലവർ സഞ്ചരി(നടക്കു)ന്നില്ലേ فِي الْأَرْضِ ഭൂമിയിൽ فَيَنْظُرُوا അപ്പോഴവർക്ക് നോക്കിക്കാണാം كَيْفَ كَانَ എങ്ങിനെ ഉണ്ടായെന്ന്, ആയെന്ന് عَاقِبَةُ പര്യവസാനം, കലാശം الَّذِينَ مِنْ قَبْلِهِمْ അവരുടെ (ഇവരുടെ) മുമ്പുള്ളവരുടെ كَانُوا അവരായിരുന്നു أَكْثَرَ مِنْهُمْ ഇവരെക്കാളധികം وَأَشَدَّ قُوَّةً ശക്തിയിൽ ഊക്കുള്ളവരും, (കഠിനൻമാരും) وَآثَارًا അവശിഷ്ടങ്ങളിലും, കാൽപാടുകളിലും فِي الْأَرْضِ ഭൂമിയിൽ فَمَا أَغْنَى എന്നിട്ടും ഉപകരിച്ചില്ല, പര്യാപ്തമാക്കിയില്ല عَنْهُمْ അവർക്ക് مَا كَانُوا അവർ ആയിരുന്നത് يَكْسِبُونَ അവർ പ്രവർത്തിച്ചുണ്ടാക്കുക, സമ്പാദിക്കുക ﴾83﴿ فَلَمَّا جَاءَتْهُمْ അങ്ങിനെ (എന്നുവെച്ചാൽ) അവർക്ക് വന്നപ്പോൾ رُسُلُهُمْ അവരുടെ റസൂലുകൾ, ദൂതൻമാർ بِالْبَيِّنَاتِ തെളിവുകളുമായി فَرِحُوا അവർ തൃപ്തിയടഞ്ഞു, സന്തോഷപ്പെട്ടു بِمَا عِنْدَهُمْ തങ്ങളുടെ പക്കലുള്ളതുകൊണ്ട് مِنَ الْعِلْمِ അറിവിൽ നിന്ന് وَحَاقَ بِهِمْ അവരിൽ വലയം ചെയ്ക (വരുക)യും ചെയ്തു مَا യാതൊന്ന് كَانُوا بِهِ അതിനെപ്പറ്റി അവരായിരുന്നു يَسْتَهْزِئُونَ പരിഹാസം കൊള്ളും.

---

പ്രവാചകൻമാർ മതിയായ തെളിവുകൾ സഹിതം ചെന്നപ്പോൾ, അവയെപ്പറ്റി ചിന്തിക്കുകയോ, അവയുടെ അടിസ്ഥാനത്തിൽ സ്ഥാപിക്കപ്പെട്ട സത്യങ്ങളെ സ്വീകരിക്കുകയോ ചെയ്യുന്നതിന് പകരം, തങ്ങളുടെ പരമ്പരാഗതമായ അറിവുകൾകൊണ്ട് സംതൃപ്തരാകുകയും, അതിനെതിരായിക്കണ്ട എല്ലാ ഉപദേശങ്ങളെയും, താക്കീതുകളെയും പരിഹാസപൂർവ്വം പുറംതള്ളുകയുമായിരുന്നു അവർ ചെയ്തത്. ഇതാണവർ അല്ലാഹുവിങ്കൽനിന്നുള്ള ശിക്ഷക്ക് പാത്രമാകുവാൻ കാരണമെന്ന് സാരം. സ്വീകാര്യമായ തെളിവുകൾസഹിതം സത്യോപദേശം ചെയ്യപ്പെടുമ്പോൾ, അവയെപ്പറ്റി ശ്രദ്ധിക്കാതെ, തങ്ങൾ മുമ്പ് പഠിച്ചതിനും, മനസ്സിലാക്കിയതിനും അപ്പുറം യാതൊന്നും ചിന്തിക്കാതെ മറുത്ത് നിൽക്കുന്നവർ ഈ വചനം പ്രത്യേകം മനസ്സിരുത്തേണ്ടിയിരിക്കുന്നു.

فَلَمَّا رَأَوْا بَأْسَنَا قَالُوا آمَنَّا بِاللَّهِ وَحْدَهُ وَكَفَرْنَا بِمَا كُنَّا بِهِ مُشْرِكِينَ ﴿٨٤﴾

**﴾84﴿ അങ്ങനെ, നമ്മുടെ ദണ്ഡന [ശിക്ഷ] കണ്ടപ്പോൾ അവർ പറഞ്ഞു: അല്ലാഹുവിൽ-അവൻ ഏകനായിക്കൊണ്ട് (തന്നെ) - ഞങ്ങൾ വിശ്വസിച്ചു; അവനോട് ഞങ്ങൾ ഏതൊന്നിനെ പങ്കുചേർക്കുന്നവരായിരുന്നുവോ അതിൽ ഞങ്ങൾ അവിശ്വസിക്കുകയും ചെയ്തിരിക്കുന്നു.**

---

﴾84﴿ فَلَمَّا رَأَوْا അങ്ങനെ അവർ കണ്ടപ്പോൾ بَأْسَنَا നമ്മുടെ ദണ്ഡനം, ശിക്ഷ قَالُوا അവർ പറഞ്ഞു آمَنَّا ഞങ്ങൾ വിശ്വസിച്ചു بِاللَّهِ അല്ലാഹുവിൽ وَحْدَهُ അവൻ ഏകനായ നിലയിൽ وَكَفَرْنَا ഞങ്ങൾ അവിശ്വസിക്കുകയും ചെയ്തു بِمَا كُنَّا ഞങ്ങളായിരുന്നതിൽ بِهِ مُشْرِكِينَ അവനോട് പങ്ക് ചേർക്കുന്നവർ

فَلَمْ يَكُ يَنفَعُهُمْ إِيمَـٰنُهُمْ لَمَّا رَأَوْا۟ بَأْسَنَا ۖ سُنَّتَ ٱللَّهِ ٱلَّتِى قَدْ خَلَتْ فِى عِبَادِهِۦ ۖ وَخَسِرَ هُنَالِكَ ٱلْكَـٰفِرُونَ ﴿٨٥﴾

**《85》 എന്നാൽ, നമ്മുടെ ദണ്ഡന [ശിക്ഷ] കണ്ടപ്പോഴത്തെ അവരുടെ (ആ) വിശ്വാസം അവർക്ക് പ്രയോജനപ്പെടുകയില്ല.**

**(അതെ) അല്ലാഹുവിന്റെ അടിയാൻമാരിൽ (മുമ്പ്) കഴിഞ്ഞുപോയിട്ടുള്ള അവന്റെ അതേ നടപടി ക്രമം തന്നെ ! അവിടെ വെച്ച് അവിശ്വാസികൾ നഷ്ടമടയുകയും ചെയ്തു.**

---

《85》 فَلَمْ يَكُ എന്നാൽ ആയില്ല, ഉണ്ടായില്ല يَنْفَعُهُمْ അവർക്ക് പ്രയോജനം ചെയ്യുക إِيمَانُهُمْ അവരുടെ വിശ്വാസം لَمَّا رَأَوْا അവർ കണ്ടപ്പോഴുള്ള بَأْسَنَا നമ്മുടെ ദണ്ഡനം, ശിക്ഷ سُنَّتَ اللَّهِ അല്ലാഹുവിന്റെ നടപടിക്രമം الَّتِي قَدْ خَلَتْ (മുൻ) കഴിഞ്ഞുപോയിട്ടുള്ളതായ فِي عِبَادِهِ അവന്റെ അടിയാൻമാരിൽ وَخَسِرَ നഷ്ടമടയുകയും ചെയ്തു, നഷ്ടമടഞ്ഞതുമായ هُنَالِكَ അവിടെവെച്ചു الْكَافِرُونَ അവിശ്വാസികൾ

---

മരണവേളയിൽ മനുഷ്യന്റെ ഇച്ഛാ സ്വാതന്ത്ര്യം നഷ്ടപ്പെട്ടുപോകുന്നു. അതുകൊണ്ട് അപ്പോഴുണ്ടാകുന്ന വിശ്വാസവും, പശ്ചാത്താപവും അല്ലാഹുവിങ്കൽ സ്വീകാര്യമയിരിക്കയില്ല. അല്ലാഹു പറയുന്നു :

وَلَيْسَتِ التَّوْبَةُ لِلَّذِينَ يَعْمَلُونَ السَّيِّئَاتِ حَتَّى إِذَا حَضَرَ أَحَدَهُمُ الْمَوْتُ قَالَ إِنِّي تُبْتُ الآنَ وَلاَ الَّذِينَ يَمُوتُونَ وَهُمْ كُفَّارٌ – النساء : 18

(സാരം : ഒരാൾക്ക് മരണം ആസന്നമാകുന്ന സന്ദർഭത്തിൽ ഞാൻ ഇപ്പോൾ പശ്ചാത്തപിച്ചിരിക്കുന്നുവെന്ന് പറഞ്ഞേക്കുമാറ് അതുവരെ തിൻമകൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവർക്കും. അവിശ്വാസികളായിക്കൊണ്ട് മൃതിഅടയുന്നവർക്കും അല്ല, പശ്ചാത്താപം നിശ്ചയിച്ചിരിക്കുന്നത്) നബിﷺ ഇപ്രകാരം അരുളിച്ചെയ്യുന്നു: ان الله يقبل توبة العبد مالم يغرغر–الترمذي و ابن ماجه (മരണം തൊണ്ടക്കുഴിയിലെത്താത്തപ്പോൾ അല്ലാഹു അടിയാന്റെ പശ്ചാത്താപം സ്വീകരിക്കുന്നതാണ്. (തി. ജ)

മരണത്തിന് മുമ്പായി എല്ലാ പാപങ്ങളിൽ നിന്നും പശ്ചാതപിച്ചു മടങ്ങുകയും, സത്യവിശ്വാസിയായിക്കൊണ്ട് മരണമടയുകയും ചെയ്യുന്ന നല്ല അടിയാൻമാരിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ. ആമീൻ.

ولله الحمد والمنة

حم السّجدة

# 41. സൂറതു ഹാമീം സജദഃ

[സൂറതു 'ഫുസ്സ്വിലത്ത്' എന്നും ഇതിനു പേരുണ്ട്]

മക്കഃയിൽ അവതരിച്ചത് – വചനങ്ങൾ 54 – വിഭാഗം (റുകൂഉ്) 6

ഇമാം ബൈഹക്വി, ഹാകിം (റ) മുതലായ പല ഹദീഥ് പണ്ഡിതൻമാരും നിവേദനം ചെയ്തിട്ടുള്ള ഒരു സംഭവമാണ് ചുവടെ ചേർക്കുന്നത്:–

ഒരിക്കൽ ക്വുറൈശികൾ ഒരു യോഗം ചേർന്ന് ഇങ്ങനെ പ്രസ്താവിക്കുകയുണ്ടായി: 'നമുക്കിടയിൽ ഭിന്നിപ്പും ഛിദ്രവും ഉണ്ടാക്കുകയും, നമ്മുടെ മതത്തെ ആക്ഷേപിക്കുകയും ചെയ്യുന്ന ഈ മനുഷ്യന്റെ (നബിയുടെ) അടുക്കൽ ചെന്ന് ജാലവിദ്യ, പ്രശ്നവിദ്യ, കവിത ആദിയായവയിൽ സമർത്ഥനായ ഒരാൾ അവനുമായി ഒരു സംഭാഷണം നടത്തി അവനെ അതിൽനിന്ന് പിൻമാറ്റുവാൻ സാധിക്കുമോ എന്ന് നോക്കട്ടെ. 'ഇതിനായി ഉത്ബത്തുബ്നു റബീഅഃ (عتبة بن ربيعة)യെ അവർ പറഞ്ഞയച്ചു. ഉത്ബത്ത് നബിﷺയുടെ അടുക്കൽ ചെന്ന് ഇങ്ങനെ പറഞ്ഞു: 'മുഹമ്മദേ, നീയോ (നിന്റെ പിതാവായ) അബ്ദുല്ലയോ ഉത്തമൻ?' തിരുമേനി മൗനമവലംബിച്ചു. വീണ്ടും ഉത്ബത്ത്: 'അല്ലെങ്കിൽ നീയോ (നിന്റെ പിതാമഹൻ) അബ്ദുൽ മുത്ത്വലിബോ ഉത്തമൻ?' തിരുമേനി ഉത്തരം പറഞ്ഞില്ല. ഉത്ബത്ത് തുടർന്നു: 'ഇവരെല്ലാം നിന്നെക്കാൾ ഉത്തമൻമാരായിരുന്നുവെങ്കിൽ, നീ കുറ്റപ്പെടുത്തുന്ന ഈ ദൈവങ്ങളെ (വിഗ്രഹങ്ങളെ) അവരും ആരാധിച്ചു വന്നിരുന്നു. അവരെക്കാൾ ഉത്തമൻ നീയാണെന്ന് പറയുന്നുവെങ്കിൽ നീയൊന്ന് സംസാരിക്കൂ, ഞങ്ങൾ കേൾക്കട്ടെ!'

ഉത്ബത്ത് തുടർന്നു: 'അല്ലാഹുവാണ സത്യം! ഈ ജനതയിൽ നിന്നെക്കാൾ ലക്ഷണം കെട്ടവൻ മറ്റൊരാളും ഉണ്ടായിട്ടില്ല. ഞങ്ങളുടെ ഐക്യം നീ ശിഥിലമാക്കി; ഞങ്ങളുടെ കാര്യങ്ങൾ നീ താറുമാറാക്കി; മതത്തെ നീ കുറ്റപ്പെടുത്തി; അറബികളുടെ മുമ്പിൽ ഞങ്ങളെ അപമാനിച്ചു. ഹേ, മനുഷ്യാ! നിനക്ക് (സാമ്പത്തികമായ) വല്ല ആവശ്യവുമാണെങ്കിൽ, ഞങ്ങൾ നിനക്ക് ധനം ശേഖരിച്ചുതന്ന് നിന്നെ ക്വുറൈശികളിൽ വലിയ ധനികനാക്കിത്തരാം. വിവാഹമാണാവശ്യമെങ്കിൽ, നീ ഇഷ്ടപ്പെടുന്ന സ്ത്രീയെ നിനക്ക് വിവാഹം ചെയ്തുതരാം. വേണമെങ്കിൽ പത്തുപേരെ വിവാഹം കഴിച്ചുതരാം.'

നബിﷺ ചോദിച്ചു: 'താങ്കൾ പറഞ്ഞ് കഴിഞ്ഞുവോ?' ഉത്ബത്ത്: 'അതെ,' 'എന്നാൽ കേൾക്കൂ' എന്ന് പറഞ്ഞുകൊണ്ട് തിരുമേനി 'ഹാ– മീം സജദഃയുടെ 'ബിസ്മില്ലാഹി'

മുതൽ 13-ാം വചനം തീരുന്നതുവരെ (**من بسم الله – الى قوله: مثل صاعقة عادوثمود**) ഉത്ബത്തിനെ ഓതികേൾപ്പിച്ചു.

കൈകൾ പിന്നോക്കം കെട്ടിനിന്ന് അതെല്ലാം കേട്ട ഉത്ബത്ത് നബി ﷺ യോട് അപേക്ഷിച്ചു: 'മതി!മതി!! ഉത്ബത്തിന്റെ വന്നപ്പോഴത്തെ മുഖഭാവം മാറി. ക്വുറൈശികളുടെ സദസ്സിലേക്കല്ല, നേരെ സ്വന്തം വീട്ടിലേക്കായിരുന്നു. അയാൾ മടങ്ങിപ്പോയത്.

ഉത്ബത്ത് മതം മാറിപ്പോയോ എന്ന് പോലും ക്വുറൈശികൾ സംശയിച്ചു. അബൂജഹ്ൽ മുതലായവർ അയാളെ വീട്ടിൽ ചെന്ന് കണ്ടു. അയാൾ അവരോടിങ്ങനെ പറഞ്ഞു: 'മുഹമ്മദിൽ നിന്ന് ഞാൻ ചിലതെല്ലാം കേൾക്കുകയുണ്ടായി, അത് ജാലമല്ല, പ്രശ്നവുമല്ല, കവിതയുമല്ല. അതുപോലുള്ള വാക്കുകൾ ഞാൻ കേട്ടിട്ടില്ല. അവസാനം വായക്കു പിടിച്ച് കേണപേക്ഷിച്ചു. എന്നിട്ടാണ് അവനത് നിറുത്തിയത്. നിങ്ങൾക്കറിയാമല്ലോ, മുഹമ്മദ് കളവ് പറയാറില്ലെന്ന്. അതുകൊണ്ട് നമുക്ക് വല്ല ശിക്ഷയും ബാധിച്ചേക്കുമോ എന്ന് ഞാൻ ഭയപ്പെട്ടുപോയി!'

ഒരു നിവേദനത്തിൽ ഉത്ബത്തിന്റെ മറുപടിയിൽ ഇപ്രകാരവും കാണാം: 'മുഹമ്മദിനെയും, അവന്റെ കാര്യത്തെയും നിങ്ങൾ വിട്ടേക്കുക. നിശ്ചയമായും അവന്നൊരു ഭാവിയുണ്ട്. ഞാൻ ഇപ്പറയുന്നത് നിങ്ങൾ അനുസരിക്കണം. വേറെ ഏത് വാക്ക് നിങ്ങൾ നിരസിച്ചാലും വിരോധമില്ല. അറബികൾ മുഹമ്മദിനെ അപായപ്പെടുത്തിയെങ്കിൽ നിങ്ങൾക്ക് അവന്റെ ശല്യം നീങ്ങുമല്ലോ. അതല്ല, അവന് പ്രതാപം വർദ്ധിക്കുകയാണെങ്കിൽ, അത് നിങ്ങളുടെ -ക്വുറൈശികളുടെ- യും പ്രതാപമായിരിക്കും.' ഉത്ബത്തിനെ അമ്പരപ്പിച്ച ആ സൂക്തങ്ങളെ മനസ്സിരുത്തി വായിക്കുമ്പോൾ അറിയാം അവയിലടങ്ങിയ ആശയങ്ങളുടെ ഗൗരവം.

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

حمٓ ﴿١﴾

**﴾1﴿ 'ഹാ മീം.'**

تَنزِيلٌ مِّنَ ٱلرَّحْمَٰنِ ٱلرَّحِيمِ ﴿٢﴾

**﴾2﴿ പരമകാരുണികനും, കരുണാനിധിയുമായുള്ളവനിൽ നിന്നുള്ള അവതാരമാണ് (ഇത്).**

كِتَٰبٌ فُصِّلَتْ ءَايَٰتُهُۥ قُرْءَانًا عَرَبِيًّا لِّقَوْمٍ يَعْلَمُونَ ﴿٣﴾

**﴾3﴿ അറബിഭാഷയിലുള്ള ഒരു 'ക്വുർആൻ' [പാരായണഗ്രന്ഥം] എന്ന നിലയിൽ 'ആയത്ത്' [സൂക്തം]കൾ വിശദീകരിക്കപ്പെട്ടിട്ടുള്ള ഒരു ഗ്രന്ഥം, അറിയുന്ന ജനങ്ങൾക്കുവേണ്ടി!-**

بَشِيرًا وَنَذِيرًا فَأَعْرَضَ أَكْثَرُهُمْ

**﴾4﴿ സന്തോഷവാർത്ത അറിയിക്കുന്നതും, താക്കീത് നൽകുന്നതുമായിക്കൊണ്ട്. എന്നാൽ, അവരിൽ അധി**

فَهُمْ لَا يَسْمَعُونَ ﴿٤﴾

**കമാളും (അവഗണിച്ച്) തിരിഞ്ഞുകളഞ്ഞു. അങ്ങനെ, അവർ (ചെവികൊടുത്ത്) കേൾക്കുന്നില്ല.**

---

《1》 حم ഹാ മീം 《2》 تَنزِيلٌ അവതരിപ്പിക്കൽ مِّنَ الرَّحْمَٰنِ പരമകാരുണികനിൽ നിന്നുള്ള الرَّحِيمِ കരുണാനിധിയായ 《3》 كِتَابٌ ഒരു ഗ്രന്ഥം (വേദഗ്രന്ഥം) فُصِّلَتْ വിശദീകരിക്കപ്പെട്ടിട്ടുണ്ട്, വേർതിരിച്ചു പറയപ്പെട്ട آيَاتُهُ അതിന്റെ ആയത്തുകൾ قُرْآنًا ഒരു ക്വുർആൻ (പാരായണഗ്രന്ഥം) ആയിക്കൊണ്ട് عَرَبِيًّا അറബിയിലുള്ള لِّقَوْمٍ ഒരു ജനതക്ക് വേണ്ടി يَعْلَمُونَ അറിയുന്ന 《4》 بَشِيرًا സന്തോഷവാർത്ത അറിയിക്കുന്നതായി وَنَذِيرًا താക്കീത് നൽകുന്നതും فَأَعْرَضَ എന്നാൽ (എന്നിട്ട്) തിരിഞ്ഞുകളഞ്ഞു, അവഗണിച്ചു أَكْثَرُهُمْ അവരിലധികവും فَهُمْ അങ്ങനെ അവർ لَا يَسْمَعُونَ കേൾക്കുന്നില്ല, ചെവികൊടുക്കുന്നില്ല

---

ബാഹ്യവും, ആന്തരികവുമായ എല്ലാതരം കാരുണ്യങ്ങളുടെയും പരമകേന്ദ്രമായ അല്ലാഹു അവന്റെ അടിയാൻമാരുടെ ശാശ്വത നന്മക്കുവേണ്ടി അവതരിപ്പിച്ച അനുഗൃഹീത ഗ്രന്ഥമത്രെ വിശുദ്ധ ക്വുർആൻ. നിഷ്പ്രയാസം പാരായണം ചെയ്യാനും, ഗ്രഹിച്ചു മനസ്സിലാക്കുവാനും വേണ്ടി അതിലെ സൂക്തങ്ങൾ ഓരോന്നും വെവ്വേറെ പിരിച്ചു വേർതിരിച്ചും, അതാതിലെ ആശയങ്ങൾ വിശദീകരിച്ചുംകൊണ്ട് അറബിഭാഷയിലുള്ള ഒരു നിത്യ പാരായണ ഗ്രന്ഥമായിട്ടാണ് അത് അവതരിപ്പിക്കുന്നത്. കാര്യങ്ങൾ ഗ്രഹിക്കുന്ന- വസ്തുതകളെപ്പറ്റി ആലോചിക്കുന്ന ആളുകൾക്ക് അത് പ്രയോജനപ്പെടാതിരിക്കുകയില്ല. സത്യത്തിൽ വിശ്വസിക്കുന്നവർക്ക് അത് സന്തോഷവാർത്തയും അവിശ്വസിക്കുന്നവർക്ക് അത് താക്കീതും നൽകുന്നു.

'വിവരിക്കപ്പെട്ടു, വേർതിരിക്കപ്പെട്ടു' എന്നൊക്കെ അർത്ഥം വരാവുന്ന വാക്കാണ് فُصِّلَت (ഫുസ്സിലത്ത്.) അതുകൊണ്ട് രണ്ടുതരത്തിലുള്ള വ്യാഖ്യാനങ്ങൾ അതിന് നൽകപ്പെട്ടുകാണാം.

1) ക്വുർആന്റെ ആയത്തുകളാകുന്ന വചനങ്ങൾ- അല്ലെങ്കിൽ *(*)* അദ്ധ്യായങ്ങൾ- ഓരോന്നിനും സൗകര്യപൂർവ്വം പ്രത്യേക തരത്തിലുള്ള പ്രാരംഭവും സമാപനവും നൽകികൊണ്ട് ഹൃദ്യവും, ആകർഷണീയവുമായ ശൈലിയിലാണ് ക്വുർആൻ ഉള്ളത്.

2) ക്വുർആനിലെ ഓരോ വചനവും, ഓരോ അദ്ധ്യായവും, അതതിലെ ആശയങ്ങൾ ജനങ്ങൾക്ക് വേണ്ടതുപോലെ ഗ്രഹിക്കുമാറ് സമർത്ഥമായ രീതിയിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. വാസ്തവത്തിൽ, ഈ രണ്ട് വ്യാഖ്യാനവും ക്വുർആനെ സംബന്ധിച്ചിടത്തോളം തികച്ചും യഥാർത്ഥവുമാണ്. പക്ഷേ, എന്നിട്ടും ജനങ്ങളിൽ മിക്കവരും അതിന്റെ നേരെ അവഗണനയാണ് കാണിക്കുന്നത്. മാത്രമല്ല;-

وَقَالُوا۟ قُلُوبُنَا فِىٓ أَكِنَّةٍ مِّمَّا

**《5》 അവർ പറയുകയും ചെയ്യുന്നു: '(മുഹമ്മദേ) നീ യാതൊന്നിലേക്ക്**

---

***(*)* ക്വുർആൻ സൂക്തങ്ങൾക്കും അദ്ധ്യായങ്ങൾക്കും 'ആയത്തു'കൾ എന്ന് പറയാമെന്ന് കഴിഞ്ഞ അദ്ധ്യായത്തിൽവെച്ച് നാം കണ്ടുവല്ലോ.**

تَدۡعُونَآ إِلَيۡهِ وَفِيٓ ءَاذَانِنَا وَقۡرٞ وَمِنۢ بَيۡنِنَا وَبَيۡنِكَ حِجَابٞ فَٱعۡمَلۡ إِنَّنَا عَٰمِلُونَ ﴿٥﴾

ഞങ്ങളെ ക്ഷണിക്കുന്നുവോ അതിനെക്കുറിച്ച് ഞങ്ങളുടെ ഹൃദയങ്ങൾ (ഒരു തരം) മൂടികളിലാണുള്ളത്; ഞങ്ങളുടെ കാതുകളിലുമുണ്ട് (ഒരു തരം) കട്ടി. ഞങ്ങളുടെയും നിന്റെയും ഇടക്ക് (യോജിക്കാത്തവണ്ണം) ഒരു മറയുമുണ്ട്. ആകയാൽ (നീ കണ്ടത്) നീ പ്രവർത്തിച്ചുകൊള്ളുക; നിശ്ചയമായും ഞങ്ങൾ (കണ്ടത് ഞങ്ങളും) പ്രവർത്തിക്കുന്നവരാണ്!'

﴾5﴿ وَقَالُوا അവർ പറയുകയും ചെയ്തു (ചെയ്യുന്നു) قُلُوبُنَا ഞങ്ങളുടെ ഹൃദയങ്ങൾ فِيٓ أَكِنَّةٍ (ചില) മൂടികളിലാണ് مِمَّا യാതൊന്നിനെപ്പറ്റി تَدْعُونَا നീ ഞങ്ങളെ ക്ഷണിക്കുന്നു إِلَيْهِ അതിലേക്ക് وَفِيٓ آذَانِنَا ഞങ്ങളുടെ കാതുകളിലുമുണ്ട് وَقْرٌ ഒരു കട്ടി, ഭാരം وَمِنۢ بَيْنِنَا ഞങ്ങളുടെ ഇടയിലുണ്ട് وَبَيْنِكَ നിന്റെ ഇടയിലും حِجَابٌ ഒരു മറ (തടസ്സം) فَاعْمَلْ ആകയാൽ നീ പ്രവർത്തിച്ചുകൊള്ളുക إِنَّنَا നിശ്ചയമായും ഞങ്ങൾ عَامِلُونَ പ്രവർത്തിക്കുന്നവരാണ്

ഞങ്ങൾ സത്യം ചെവികൊള്ളുവാൻ ഒരിക്കലും തയ്യാറില്ലെന്നും, നാം തമ്മിൽ യോജിച്ചുപോകുക സാധ്യമല്ലെന്നും നിസ്സങ്കോചം ദുരഭിമാനം കൊള്ളുവാൻ അവർ ധൃഷ്ടരായിരിക്കുകയാണ്. എന്നിട്ടും, സൗമ്യമായ രീതിയിൽ അവരോട് മറുപടി പറയുവാൻ അല്ലാഹു നബി ﷺ യെ ഉപദേശിക്കുന്നു:-

قُلۡ إِنَّمَآ أَنَا۠ بَشَرٞ مِّثۡلُكُمۡ يُوحَىٰٓ إِلَيَّ أَنَّمَآ إِلَٰهُكُمۡ إِلَٰهٞ وَٰحِدٞ فَٱسۡتَقِيمُوٓاْ إِلَيۡهِ وَٱسۡتَغۡفِرُوهُۗ وَوَيۡلٞ لِّلۡمُشۡرِكِينَ ﴿٦﴾

﴾6﴿ (നബിയേ) പറയുക: 'ഞാൻ നിങ്ങളെപ്പോലെയുള്ള ഒരു മനുഷ്യൻ മാത്രം; നിങ്ങളുടെ ഇലാഹ് [ആരാധ്യൻ] ഒരേ ഒരു ഇലാഹാണെന്ന് എനിക്ക് 'വഹ്‌യ്' [ഉൽബോധനം] നൽകപ്പെടുന്നു. ആകയാൽ, നിങ്ങൾ അവങ്കലേക്ക് ചൊവ്വായി നിലകൊള്ളുവിൻ; അവനോട് പാപമോചനം തേടുകയും ചെയ്യുവിൻ.' ബഹുദൈവവിശ്വാസികൾക്ക് നാശം.

ٱلَّذِينَ لَا يُؤۡتُونَ ٱلزَّكَوٰةَ وَهُم بِٱلۡأٓخِرَةِ هُمۡ كَٰفِرُونَ ﴿٧﴾

﴾7﴿ 'സകാത്ത്' കൊടുക്കാത്തവർ; പരലോകത്തെക്കുറിച്ചാകട്ടെ, അവർ അവിശ്വാസികളുമാണ്. (അങ്ങനെയുള്ള മുശ്‌രിക്കുകൾക്ക് നാശം.)

﴿6﴾ قُلْ നീ പറയുക إِنَّمَا أَنَا നിശ്ചയമായും ഞാൻ بَشَرٌ ഒരു മനുഷ്യൻ (മാത്രം) مِّثْلُكُمْ നിങ്ങളെപ്പോലുള്ള يُوحَىٰ إِلَيَّ എനിക്ക് വഹ്‌യ് നൽകപ്പെടുന്നു أَنَّمَا إِلَٰهُكُمْ നിങ്ങളുടെ ഇലാഹാണെന്ന് إِلَٰهٌ وَاحِدٌ ഏകനായ (ഒരേ) ഇലാഹ് فَاسْتَقِيمُوا അതുകൊണ്ട് നിങ്ങൾ ചൊവ്വായി (നേരെ) നിലകൊള്ളുവിൻ إِلَيْهِ അവങ്കലേക്ക് وَاسْتَغْفِرُوهُ അവനോട് പാപമോചനം (പൊറുക്കൽ) തേടുകയും ചെയ്യുവിൻ وَوَيْلٌ കഷ്ടം, നാശം لِّلْمُشْرِكِينَ മുശ്‌രിക്കുകൾക്കാണ് ﴿7﴾ الَّذِينَ لَا يُؤْتُونَ കൊടുക്കാത്തവരായ الزَّكَاةَ സകാത്ത്, ധർമം وَهُم അവർ, അവരാകട്ടെ بِالْآخِرَةِ പരലോകത്തെപ്പറ്റി هُمْ അവർ كَافِرُونَ അവിശ്വാസികളാണ് (താനും)

---

മാനുഷികമായ പ്രകൃതിയിൽ ഞാനും നിങ്ങളെപ്പോലെയുള്ള ഒരുവൻതന്നെ. എങ്കിലും, അല്ലാഹുവിൽനിന്ന് ദൗത്യസന്ദേശങ്ങൾ ലഭിച്ചുകൊണ്ടിരിക്കുന്ന ഒരു പ്രവാചകനും, ആരാധ്യൻ അല്ലാഹു മാത്രമാണെന്ന തത്വം പ്രബോധനം ചെയ്യാൻ നിയുക്തനായവനുമത്രെ ഞാൻ. അതുകൊണ്ടാണ് ഞാൻ നിങ്ങളെ അതിലേക്ക് വിട്ടുവീഴ്ചകൂടാതെ ക്ഷണിച്ചുകൊണ്ടിരിക്കുന്നതും, ആ അടിസ്ഥാനത്തിൽ നീക്കുപോക്ക് വരുത്തുവാൻ തയ്യാറില്ലാത്തതും എന്ന് സാരം.

മുശ്‌രിക്കുകളുടെ സ്വഭാവങ്ങളായി രണ്ട് കാര്യങ്ങൾ അല്ലാഹു ഇവിടെ എടുത്തുപറഞ്ഞിരിക്കുന്നു. ഒന്ന് അവർ 'സകാത്ത്' കൊടുക്കുന്നില്ലെന്നും, മറ്റൊന്ന് അവർ പരലോകത്തിൽ വിശ്വസിക്കാത്തവരാണെന്നും. പരലോകത്തിൽ- മരണാനന്തരജീവിതത്തിലും, പ്രതിഫലത്തിലും- വിശ്വസിക്കാത്തവരാണ് മുശ്‌രിക്കുകൾ എന്ന് വ്യക്തം തന്നെ. എന്നാൽ , 'സകാത്ത് കൊടുക്കാത്തവർ' (الَّذِينَ لَا يُؤْتُونَ الزَّكَاةَ) എന്ന വിശേഷണം പ്രത്യേകം ശ്രദ്ധാർഹമാണ്. സകാത്തിന് അല്ലാഹു കൽപിക്കുന്ന പ്രാധാന്യം എന്തുമാത്രമുണ്ടെന്ന് ഇതിൽനിന്ന് മനസ്സിലാക്കേണ്ടതുണ്ട്. പരലോകത്തിൽ വിശ്വസിക്കാത്തതും സകാത്ത് കൊടുക്കാത്തതുമാണ് മുശ്‌രിക്കുകളുടെ നാശഹേതു എന്ന് വരുമ്പോൾ, ഇസ്‌ലാമിൽ സകാത്തിന്റെ സ്ഥാനം കേവലം ഒരു നിർബന്ധകർമം എന്നതിലും എത്രയോ ഉയർന്നതാണെന്ന് വ്യക്തമാണല്ലോ. അതുകൊണ്ടുതന്നെയായിരുന്നു നബി തിരുമേനി ﷺ യുടെ വിയോഗാനന്തരം ചില അറബിഗോത്രങ്ങൾ സകാത്ത് കൊടുപ്പാൻ വിസമ്മതിച്ചപ്പോൾ അബൂബക്ർ (റ) അവരോട് പരസ്യമായി യുദ്ധം നടത്തിയതും.

ഇസ്‌ലാമിൽ നിലവിലുള്ള സകാത്തുനിയമം നടപ്പിലായത് ഹിജ്റഃ രണ്ടാംകൊല്ലത്തിലാണ്. ഈ അദ്ധ്യായമാകട്ടെ, മക്കീ കാലഘട്ടത്തിൽ അവതരിച്ചതുമാകുന്നു. അതുകൊണ്ട് ഇവിടെ 'സകാത്ത്' കൊണ്ടുദ്ദേശ്യം മതത്തിലെ സാങ്കേതികാർത്ഥത്തിലുള്ള നിർബന്ധധർമം അല്ലെന്നും, ('പരിശുദ്ധി, ആത്മീയ ശുദ്ധത' മുതലായ) ഭാഷാർത്ഥത്തിലുള്ള സകാത്തോ, അല്ലെങ്കിൽ പൊതുവിലുള്ള ദാനധർമങ്ങളോ ആണെന്നുമത്രെ ചില മഹാൻമാരുടെ അഭിപ്രായം. പക്ഷേ- ഇബ്നുകഥീർ (റ) മുതലായവർ സൂചിപ്പിച്ചിട്ടുള്ളതുപോലെ- നിലവിലുള്ള സകാത്തുനിയമം വരുന്നതിനുമുമ്പ് -പ്രവാചകത്വത്തിന്റെ ആദ്യഘട്ടത്തിൽ- മറ്റൊരു തരത്തിലുള്ള സകാത്ത് നിർബന്ധമുണ്ടായിരുന്നുവെന്നാണ് മനസ്സിലാക്കേണ്ടത്. വിളവുകൾ കൊയ്തെടുക്കുന്ന അവസരത്തിൽ അതിന്റെ കടമ കൊടുത്തുതീർക്കേണ്ടതാണ്. (وَآتُوا حَقَّهُ يَوْمَ حَصَادِهِ) എന്ന് മക്കീ സൂറത്തുകളിലൊന്നായ സൂ: അൻആമിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. കൂടാതെ, കഴിവുള്ളവൻ അടിയന്തര

ഘട്ടങ്ങളിൽ ദരിദ്രൻമാർക്കും പാവപ്പെട്ടവർക്കും സാമ്പത്തികസഹായം നൽകണമെന്നുള്ളത് ഒരു പ്രധാന കടമയായി എല്ലാ കാലത്തും പൊതുവിൽ അംഗീകരിക്കപ്പെട്ടതുമാണ്.

ചുരുക്കിപ്പറഞ്ഞാൽ, ഇന്ന് നിലവിലുള്ള സകാത്ത് വിശദാംശത്തിൽ വ്യത്യസ്തമായിരുന്നാലും മറ്റൊരു തരത്തിലുള്ള സകാത്ത് അന്നും നിർബന്ധമുണ്ടായിരുന്നു. അത് അനുഷ്ഠിക്കാത്തതിന്റെ പേരിലാണ് 'സകാത്ത് കൊടുക്കാത്ത മുശ്‌രിക്കുകൾ' എന്ന് അല്ലാഹു ഇവിടെ ആക്ഷേപിച്ചിരിക്കുന്നത് എന്ന് വെക്കുവാനാണ് ന്യായം കാണുന്നത്. 'സകാത്ത് കൊടുക്കാത്ത' (الَّذِينَ لا يُؤْتُونَ الزَّكَاةَ) എന്ന പ്രയോഗവും ഇതിനാണ് കൂടുതൽ അനുകൂലമാകുന്നത്. الله اعلم

إِنَّ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ لَهُمْ أَجْرٌ غَيْرُ مَمْنُونٍ ﴿٨﴾

**﴾8﴿ നിശ്ചയമായും, വിശ്വസിക്കുകയും സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തിട്ടുള്ളവരാകട്ടെ, അവർക്ക് മുറിഞ്ഞുപോകാത്ത പ്രതിഫലം ഉണ്ടായിരിക്കും.**

## വിഭാഗം - 2

۞ قُلْ أَئِنَّكُمْ لَتَكْفُرُونَ بِٱلَّذِى خَلَقَ ٱلْأَرْضَ فِى يَوْمَيْنِ وَتَجْعَلُونَ لَهُۥٓ أَندَادًا ۚ ذَٰلِكَ رَبُّ ٱلْعَـٰلَمِينَ ﴿٩﴾

**﴾9﴿ (നബിയേ) പറയുക: 'രണ്ട് ദിവസങ്ങളിലായി ഭൂമിയെ സൃഷ്ടിച്ചുണ്ടാക്കിയവനിൽ അവിശ്വസിക്കുകയും, അവന് സമൻമാരെ ആക്കുകയും തന്നെയാണോ നിങ്ങൾ ചെയ്യുന്നത്?! അതാ (അവനാ)ണ് ലോകരുടെ രക്ഷിതാവ്!**

وَجَعَلَ فِيهَا رَوَٰسِىَ مِن فَوْقِهَا وَبَـٰرَكَ فِيهَا وَقَدَّرَ فِيهَآ أَقْوَٰتَهَا فِىٓ أَرْبَعَةِ أَيَّامٍ سَوَآءً لِّلسَّآئِلِينَ ﴿١٠﴾

**﴾10﴿ അതിന്റെ [ഭൂമിയുടെ] മുകളിൽകൂടി (ഇളകാതെ) ഉറച്ചുനിൽക്കുന്ന മലകളെയും അവൻ ഉണ്ടാക്കിയിരിക്കുന്നു; അതിൽ (നന്മകൾ വർദ്ധിപ്പിച്ച്) അഭിവൃദ്ധിയുണ്ടാക്കുകയും, അതിലെ ആഹാരവസ്തുക്കൾ അതിൽ (വ്യവസ്ഥ ചെയ്ത്) നിർണയിക്കുകയും ചെയ്തിരിക്കുന്നു; (എല്ലാം കൂടി) നാല് ദിവസങ്ങളിൽ, (അതെ) ചോദിക്കുന്ന (അഥവാ അന്വേഷിക്കുന്ന) വർക്ക് ശരിക്കും (നാല് ദിവസം)!**

﴾8﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരുവർ آمَنُوا വിശ്വസിച്ച وَعَمِلُوا الصَّالِحَاتِ സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്ത لَهُمْ أَجْرٌ അവർക്കുണ്ട് പ്രതിഫലം غَيْرُ مَمْنُونٍ മുറിക്കപ്പെടാത്ത (മുറിഞ്ഞുപോകാത്ത) ﴾9﴿ قُلْ നീ പറയുക أَئِنَّكُمْ നിശ്ചയമായും നിങ്ങളാണോ لَتَكْفُرُونَ അവിശ്വസിക്കുക തന്നെ بِالَّذِي യാതൊരുവനിൽ خَلَقَ الْأَرْضَ ഭൂമിയെ സൃഷ്ടിച്ച فِي يَوْمَيْنِ രണ്ട് ദിവസങ്ങളിലായി وَتَجْعَلُونَ لَهُ അവന് നിങ്ങൾ ആക്കുക (ഉണ്ടാക്കുക)യും أَندَادًا സമൻമാരെ (പങ്കുകാരെ) ذَٰلِكَ അത്, അവനാണ് رَبُّ الْعَالَمِينَ ലോക(രുടെ) രക്ഷിതാവ് ﴾10﴿ وَجَعَلَ فِيهَا അതിൽ അവൻ ആക്കുകയും ചെയ്തു رَوَاسِيَ ഉറച്ചുനിൽക്കുന്നവയെ (പർവ്വതങ്ങളെ) مِن فَوْقِهَا അതിന്റെ മുകളിൽ കൂടി (ഉപരിഭാഗത്ത്) وَبَارَكَ فِيهَا അതിൽ അവൻ ബർക്കത്ത് (അഭിവൃദ്ധി- നന്മ) ഉണ്ടാക്കുകയും ചെയ്തു وَقَدَّرَ فِيهَا അതിൽ നിർണയിക്കുക (വ്യവസ്ഥ ചെയ്യുക)യും ചെയ്തു أَقْوَاتَهَا അതിലെ അന്നങ്ങളെ, ആഹാരങ്ങളെ فِي أَرْبَعَةِ أَيَّامٍ നാല് ദിവസങ്ങളിലായി سَوَاءً ശരിക്ക്, ശരിയായി, അനുയോജ്യമായി, തക്കതായി لِّلسَّائِلِينَ ചോദിക്കുന്നവർക്ക് (അന്വേഷിക്കുന്നവർക്ക്, ആവശ്യപ്പെടുന്നവർക്ക്)

---

ഭൂലോകം സൃഷ്ടിക്കുകയും, അതിൽ മനുഷ്യനും ഇതരജീവികൾക്കും വേണ്ടതെല്ലാം ഏർപ്പെടുത്തിക്കൊടുക്കുകയും ചെയ്തിട്ടുള്ളത് അല്ലാഹുവാണ്. അതിൽ മറ്റാർക്കും ഒരു പങ്കുമില്ല. എന്നിരിക്കെ, ലോകരക്ഷിതാവായ അവനുപുറമെ മറ്റുചിലരെ അവന് പങ്കാളികളായി ഗണിക്കുന്നതിന്റെ അർത്ഥശൂന്യത ചൂണ്ടിക്കാട്ടുകയാണ്.

ആകാശഭൂമികളെ സൃഷ്ടിച്ചത് ആറുദിവസങ്ങളിലായിട്ടാണെന്ന് ക്വുർആൻ പലപ്പോഴും ആവർത്തിച്ച് പറയാറുള്ളതാണ്. അതിന്റെ ഒരു വിശദീകരണം ഈ ആയത്തിൽനിന്നും അടുത്ത ആയത്തിൽനിന്നുംകൂടി ലഭിക്കുന്നു. ഭൂമിയെ സൃഷ്ടിച്ചത് രണ്ട് ദിവസംകൊണ്ടാണെന്നും അതിൽ പർവ്വതങ്ങൾ സ്ഥാപിച്ചതും, ആഹാരത്തിനുള്ള വകകളും മറ്റും വ്യവസ്ഥപ്പെടുത്തിയതും വേറെ രണ്ട് ദിവസംകൊണ്ടാണെന്നും, അങ്ങനെ ഭൂമിയുടെ സൃഷ്ടികാര്യങ്ങൾ നാല് ദിവസംകൊണ്ടാണ് പൂർത്തിയാക്കിയിരിക്കുന്നതെന്നും ഈ വചനത്തിൽ അല്ലാഹു വ്യക്തമാക്കി. ആകാശത്തിന്റെ കാര്യം പൂർത്തിയാക്കിയത് രണ്ട് ദിവസം കൊണ്ടാണെന്ന് അടുത്ത വചനത്തിലും പറയുന്നുണ്ട്. ഇങ്ങനെയാണ് ആറുദിവസം പൂർത്തിയാകുന്നതെന്ന് മനസ്സിലാക്കാം. എന്നാൽ, 'ദിവസം' (يَوْم) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം നമുക്ക് പരിചയപ്പെട്ട രാവും പകലും ചേർന്ന ദിവസമായിരിക്കയില്ല. ചില പ്രത്യേക തരത്തിലുള്ള കാലഘട്ടമായിരിക്കുവാനേ നിവൃത്തിയുള്ളൂ; സൂ: സജദഃ 4-ാം വചനത്തിന്റെ വ്യാഖ്യാനത്തിലും മറ്റും ഇതിനുമുമ്പ് നാം ഇതിനെപ്പറ്റി വിവരിച്ചിട്ടുള്ളത് ഓർക്കുക.

മനുഷ്യരടക്കം ഭൂമിയിലുള്ള കോടാനുകോടി ജീവികൾക്ക് ജനിക്കുവാനും, ജീവിക്കുവാനും, അതിന്റേതായ ജീവിതാവശ്യങ്ങൾ നിർവ്വഹിക്കുവാനും ഉപയുക്തമായ വിധത്തിൽ അന്നപാനാദി നൂറുനൂറായിരം കാര്യങ്ങൾ ഇവിടെ നേരത്തെ തന്നെ സജ്ജീകരിച്ച് ക്രമപ്പെടുത്തി വെച്ചിരിക്കുകയാണല്ലോ അല്ലാഹു. وَبَارَكَ فِيهَا وَقَدَّرَ فِيهَا أَقْوَاتَهَا (അതിൽ ബർക്കത്ത്- അഭിവൃദ്ധി- ഉണ്ടാക്കുകയും, അതിലെ ആഹാരവസ്തുക്കൾ വ്യവസ്ഥപ്പെടുത്തുകയും ചെയ്തു) എന്ന് പറഞ്ഞത് ഇതെല്ലാം ചൂണ്ടിക്കാട്ടുകയാണ് ചെയ്യു

ന്നത്. ഒരു വിത്ത് ഭൂമിയിൽ നിക്ഷേപിച്ചാൽ അത് അനേകം ഇരട്ടിയായി തിരിച്ചുതരുന്നു. അതിന്റെ ഉപരിഭാഗത്ത് ഇടതടവില്ലാതെ മനുഷ്യൻ വിവിധ മർദ്ദനപരാക്രമങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നു. അതെല്ലാം അത് സഹിക്കുന്നു. സഹിക്കുക മാത്രമല്ല, അതിന്റെ ഉള്ളിൽനിന്ന് അതേ മർദ്ദകർക്ക് വേണ്ട ഉൽപന്നങ്ങൾ അത് ഉൽപാദിപ്പിച്ച് കൊടുക്കുകയും ചെയ്യുന്നു. എന്തെല്ലാം മാലിന്യങ്ങളും മ്ലേച്ഛങ്ങളും കൊണ്ടാണ് മനുഷ്യൻ ഭൂമിയെ നിത്യേന അശുദ്ധമാക്കിക്കൊണ്ടിരിക്കുന്നതെന്ന് കയ്യും കണക്കുമില്ല. പക്ഷേ, അതെല്ലാം വളമയും പശിമയുമാക്കി മാറ്റിക്കൊടുക്കുകയാണത് ചെയ്യുന്നത്. ഇതെല്ലാം ഭൂമിയിൽ അല്ലാഹു നൽകിയ എണ്ണമറ്റ ബർക്കത്തുകളിൽ ചിലതത്രെ.

سَوَاءً ('സവാഅൻ') എന്നാൽ 'ശരിക്ക്' എന്നും 'സമമായിട്ട്' എന്നും അർത്ഥം വരാം. لِلسَّائِلِينَ (ലി- സ്സാഇലീൻ) എന്നതിന് 'ചോദിക്കുന്ന- അന്വേഷിക്കുന്ന- വർക്ക് ' എന്നും അർത്ഥം. വ്യാകരണപരമായി നോക്കുമ്പോൾ, 'ക്ക്' എന്നർത്ഥം കൊടുക്കപ്പെട്ട അവ്യയം (لِ) അതിന്റെ തൊട്ടുമുമ്പുള്ള (فِي أَرْبَعَةِ أَيَّامٍ എന്ന) വാചകവുമായി ബന്ധപ്പെട്ട് നിൽക്കുന്നതായും, മുമ്പ് പറഞ്ഞ (وَقَدَّرَ فِيهَا أَقْوَاتَهَا എന്ന) വാചകവുമായി ബന്ധപ്പെട്ടതായും വരാം. അതുകൊണ്ട് ഇവിടെ രണ്ട് പ്രകാരത്തിൽ വ്യാഖ്യാനം നൽകപ്പെടാറുണ്ട്;

1) ലോകസൃഷ്ടിയെക്കുറിച്ച് അന്വേഷിക്കുന്നവർക്ക് ശരിക്കും നാലുദിവസം. അവർക്ക് അറിയുവാൻ വേണ്ടിയാണ് നാല് ദിവസം എന്ന് പ്രത്യേകം പറഞ്ഞിരിക്കുന്നത് എന്ന് സാരം. سَوَاءً എന്ന വാക്കിന് ഇകാരം (الكسرة) കൊടുത്ത് 'സവാഇൻ' എന്നും ഇവിടെ വായിക്കപ്പെട്ടിട്ടുണ്ട്. ഇതനുസരിച്ച് 'ശരിയായ നാല് ദിവസം എന്നേ അതിന് അർത്ഥം വരികയുള്ളൂ.

2) ചോദിക്കുന്നവർക്കുവേണ്ടി അല്ലാഹു അതിൽ ആഹാരവസ്തുക്കൾ വ്യവസ്ഥപ്പെടുത്തി വെച്ചിരിക്കുന്നു. അഥവാ ആഹാരം അന്വേഷിക്കുന്നവരുടെ ആവശ്യാർത്ഥമാണ് അവ അതിൽ വ്യവസ്ഥ ചെയ്തിരിക്കുന്നത്.

ثُمَّ ٱسْتَوَىٰٓ إِلَى ٱلسَّمَآءِ وَهِىَ دُخَانٌ فَقَالَ لَهَا وَلِلْأَرْضِ ٱئْتِيَا طَوْعًا أَوْ كَرْهًا قَالَتَآ أَتَيْنَا طَآئِعِينَ ﴿١١﴾

**《11》 പിന്നെ (അതിനുപുറമെ) അവൻ ആകാശത്തിലേക്ക് തിരിഞ്ഞു- അത് ഒരു (തരം) പുകയായിരുന്നു. എന്നിട്ട് അതിനോടും, ഭൂമിയോടും അവൻ പറഞ്ഞു: 'നിങ്ങൾ രണ്ടും അനുസരണപൂർവ്വമോ അല്ലെങ്കിൽ നിർബന്ധിതമായോ വരുക!' അവ രണ്ടും പറഞ്ഞു: 'ഞങ്ങൾ അനുസരിച്ചുകൊണ്ട് (തന്നെ ഇതാ) വന്നിരിക്കുന്നു.'**

فَقَضَىٰهُنَّ سَبْعَ سَمَٰوَاتٍ فِى يَوْمَيْنِ وَأَوْحَىٰ فِى كُلِّ سَمَآءٍ أَمْرَهَا ۚ وَزَيَّنَّا

**《12》 അങ്ങനെ, അവയെ [ആകാശങ്ങളെ] രണ്ട് ദിവസങ്ങളിലായി അവൻ ഏഴാകാശങ്ങളാക്കി (സൃഷ്ടിച്ച്) പൂർത്തീകരിച്ചു. എല്ലാ (ഓരോ)**

ٱلسَّمَآءَ ٱلدُّنۡيَا بِمَصَٰبِيحَ وَحِفۡظٗاۚ

**ആകാശത്തിലും അതതിന്റെ കാര്യം ബോധനം (നൽകി അറിയിച്ചു) കൊടുക്കുകയും ചെയ്തു. (ഭൂമിയു മായി) അടുത്ത ആകാശത്തെ ചില വിളക്കുകൾകൊണ്ട് നാം അലങ്കരി ക്കുകയും ചെയ്തു. ഒരു കാവലും (ആക്കി വെച്ചിരിക്കുന്നു.)**

ذَٰلِكَ تَقۡدِيرُ ٱلۡعَزِيزِ ٱلۡعَلِيمِ ﴿١٢﴾

**സർവ്വജ്ഞനായ പ്രതാപശാലിയാ യുള്ളവൻ (വ്യവസ്ഥ ചെയ്ത്) കണ ക്കാക്കിയതത്രെ അത് (ഒക്കെയും).**

---

《11》 ثُمَّ പിന്നെ (അതിനുപുറമെ) اسْتَوَى അവൻ തിരിഞ്ഞു (ചെന്നു) إِلَى السَّمَاءِ ആകാശത്തിലേക്ക് وَهِيَ അത്, അതായിരിക്കെ دُخَانٌ പുകയായിരുന്നു, ഒരു പുക فَقَالَ എന്നിട്ടവൻ പറഞ്ഞു لَهَا അതിനോട് وَلِلْأَرْضِ ഭൂമിയോടും ائْتِيَا നിങ്ങൾ രണ്ടും വരുവിൻ طَوْعًا അനുസരണപൂർവ്വം, വഴിപ്പെട്ടുകൊണ്ട്, (സ്വമനസ്സാലെ) أَوْ كَرْهًا അല്ലെങ്കിൽ നിർബന്ധിതമായി, (അതൃപ്തിയോടെ) قَالَتَا അവരണ്ടും പറഞ്ഞു أَتَيْنَا ഞങ്ങൾ വന്നിരിക്കുന്നു طَائِعِينَ അനുസരിക്കുന്നവരായിട്ട് 《12》 فَقَضَاهُنَّ അങ്ങനെ അവൻ അവയെ പൂർത്തിയാക്കി (ആക്കിത്തീർത്തു) سَبْعَ سَمَاوَاتٍ ഏഴാകാശങ്ങൾ فِي يَوْمَيْنِ രണ്ട് ദിവസങ്ങളിൽ وَأَوْحَى അവൻ ബോധനം നൽകുകയും ചെയ്തു فِي كُلِّ سَمَاءٍ എല്ലാ ആകാശത്തിലും أَمْرَهَا അതിന്റെ കാര്യം وَزَيَّنَّا നാം അലങ്കരിക്കുക (ഭംഗിയാക്കുക)യും ചെയ്തു السَّمَاءَ الدُّنْيَا ഏറ്റം അടുത്ത (ഐഹികമായ) ആകാശം بِمَصَابِيحَ ചില വിളക്കുകളാൽ وَحِفْظًا ഒരു കാവലും ذَٰلِكَ അത് تَقْدِيرُ الْعَزِيزِ പ്രതാപശാലിയുടെ നിർണയം (വ്യവസ്ഥ, കണക്കാക്കൽ) ആകുന്നു الْعَلِيمِ സർവ്വജ്ഞനായ

---

ثُمَّ اسْتَوَى إِلَى السَّمَاءِ (പിന്നെ ആകാശത്തിലേക്ക് തിരിഞ്ഞു) എന്ന് പറഞ്ഞിരിക്കകൊണ്ട് ഭൂമി സൃഷ്ടിച്ചശേഷം പിന്നീടാണ് അല്ലാഹു ആകാശത്തിന്റെ സൃഷ്ടിയിലേക്ക് തിരിഞ്ഞത് എന്ന് ധരിച്ചുകൂടാത്തതാണ്. കാരണം, ആകാശത്തെ ഉയർത്തി സ്ഥാപിച്ചതിനെയും, ഇരുട്ടും വെളിച്ചവും ഏർപ്പെടുത്തിയതിനെയും സംബന്ധിച്ച് പ്രസ്താവിച്ചശേഷം, സൂ: നാസിആത്തി' (النازعات)ൽ അല്ലാഹു ഇങ്ങനെ വ്യക്തമാക്കിയിരിക്കുന്നു: وَالْأَرْضَ بَعْدَ ذَٰلِكَ دَحَاهَا- النازعات (അതിനുശേഷം ഭൂമിയെ അവൻ പരത്തുകയും ചെയ്തു.) നമ്മുടെ വാനശാസ്ത്ര പണ്ഡിതൻമാർക്ക് ഏഴ് ആകാശങ്ങളെപ്പറ്റി സൂക്ഷ്മമായി ഒന്നും പറയുവാൻ സാധിച്ചിട്ടില്ലെങ്കിലും, ഉപരിലോകത്തെ നക്ഷത്രങ്ങൾക്കാണ് ഭൂമിയെക്കാൾ കൂടുതൽ കാലപ്പഴക്കമെന്നാണ് മൊത്തത്തിൽ അവരുടെയും നിഗമനം. അതുകൊണ്ട് ثُمَّ(പിന്നെ) എന്ന പദം ഇവിടെ കാലക്രമം കാണിക്കുവാനുള്ളതല്ല, ഒരു വിഷയത്തിനുശേഷം മറ്റൊരു വിഷയത്തിലേക്കുള്ള പ്രവേശനം കാണിക്കുവാനുള്ളതാണെന്ന് മനസ്സിലാക്കാം.

ആകാശത്തിന്റെ സൃഷ്ടിയിലേക്ക് തിരിഞ്ഞപ്പോൾ അത് ഒരുതരം പുകയായിരുന്നു (وَهِيَ دُخَانٌ) എന്ന് പറഞ്ഞതിന്റെ താൽപര്യം എന്താണെന്ന് നമുക്ക് സൂക്ഷ്മമായി പറയുവാൻ തെളിവുകളില്ല. ശാസ്ത്രത്തിന്റെ അഭിപ്രായമനുസരിച്ച് ഉപരിഗോളങ്ങളെല്ലാം ഒരുകാലത്ത് ഒരുതരം മേഘപടലം (السَحاب) അല്ലെങ്കിൽ ധൂമപടലം (الدُخَان), അഥവാ ഒരുതരം ആവി (البخار)യോ വാതകമോ ആയിരുന്നുവെന്നും, അതി ദീർഘമായ കാലങ്ങൾക്ക് ശേഷമാണ് അവ നിലവിലുള്ള പദാർത്ഥലോകങ്ങളായി പരിണമിച്ചിരിക്കുന്നതുമെന്നാണ് കാണുന്നത്. *(*)* അങ്ങനെയുള്ള ഏതെങ്കിലും ഒരവസ്ഥയെക്കുറിച്ചായിരിക്കാം 'അത് പുകയായിരുന്നു' (وَهِيَ دُخَان) എന്ന് പറഞ്ഞിരിക്കുന്നത്. അല്ലാഹുവിനറിയാം. ഭൂമിയെയും, ആകാശത്തെയും അഭിമുഖീകരിച്ചുകൊണ്ട് അനുസരണ പൂർവ്വമോ നിർബന്ധിതമായോ വരുവാൻ കൽപിച്ചുവെന്നും, അവ അനുസരണപൂർവ്വംതന്നെ വന്നുവെന്നും പറഞ്ഞിട്ടുള്ളത് കേവലം ഒരു ഉപമാലങ്കാരപ്രയോഗമാകുന്നു. അവയും അവയിലുള്ള സർവ്വ വസ്തുക്കളും അല്ലാഹുവിന്റെ ഉദ്ദേശ്യത്തിനും, വ്യവസ്ഥകൾക്കും പരിപൂർണമായും വിധേയമാണെന്നും, അതിൽ എന്തെങ്കിലും വിഘ്നം വരുത്തുവാൻ അവയ്ക്ക് സാധ്യമല്ലെന്നും സാരം.

'പുക'യായിരുന്ന വസ്തുവെ അല്ലാഹു ഏഴാകാശങ്ങളാക്കി സൃഷ്ടി പൂർത്തിയാക്കി (فَقَضَاهُنَّ سَبْعَ سَمَاوَاتٍ) എന്ന് പറഞ്ഞുവല്ലോ. ആ പുക എന്തായിരുന്നു? അതെവിടെനിന്നുണ്ടായി? അതിനുമുമ്പ് അതെന്തായിരുന്നു? കേവലം ചില ശാസ്ത്രീയനിഗമനങ്ങളല്ലാതെ, യഥാർത്ഥവും ഖണ്ഡിതവുമായ ഉത്തരം കിട്ടാത്ത ചോദ്യങ്ങളാണവ. ഒരു കാര്യം, ബുദ്ധി നമുക്ക് കാട്ടിത്തരുന്നുണ്ട്: എല്ലാറ്റിന്റെയും ആദ്യത്തെ ഉത്ഭവസ്ഥാനം ശുദ്ധശൂന്യതയാണെന്നത്രെ അത്. ശുദ്ധശൂന്യതയിൽനിന്ന് എന്തെങ്കിലും ഒരു വസ്തുവിന് അസ്തിത്വം നൽകുവാൻ അദൃശ്യമായ ഒരു പരമശക്തിക്കല്ലാതെ (അല്ലാഹുവിനല്ലാതെ) മറ്റേതൊരു ശക്തിക്കും കഴിവില്ലതന്നെ. ഏത് പ്രകൃതിവാദിയും, ഏത് നിരീശ്വരവാദിയും ഇവിടെ മുട്ടുകുത്താതെ നിവൃത്തിയില്ല. രണ്ട് ദിവസങ്ങളിൽ (فِي يَوْمَيْنِ) അഥവാ രണ്ട് ഘട്ടങ്ങളിൽ- ആയിട്ടാണ് ആകാശങ്ങളെയും സൃഷ്ടിച്ചതെന്ന് പറഞ്ഞുവല്ലോ. കഴിഞ്ഞ വചനത്തിൽ പ്രസ്താവിച്ച നാല് ദിവസത്തിന് പുറമെയാണിത്. അങ്ങനെ, ആകാശഭൂമികളുടെ സൃഷ്ടി ആറ് ദിവസം കൊണ്ട് പൂർത്തിയായി. (ഏഴ് ആകാശങ്ങളെക്കുറിച്ച് സൂ: മുഅ്മിനൂൻ 17-ാം വചനത്തിന്റെ വിവരണത്തിൽ നാം പ്രസ്താവിച്ചത് ഓർക്കുക.)

ഓരോ ആകാശത്തിലെയും മലക്കുകൾ മുതലായ നിവാസികൾ, വിഭവങ്ങൾ, നടപടിക്രമങ്ങൾ, പ്രകൃതി വിശേഷങ്ങൾ ആദിയായ എല്ലാ കാര്യങ്ങളും നിശ്ചയിച്ച് വേണ്ടുന്ന വ്യവസ്ഥ ഏർപ്പെടുത്തിയിട്ടുണ്ടെന്നത്രെ وَأَوْحَىٰ فِي كُلِّ سَمَاءٍ أَمْرَهَا(എല്ലാ ആകാശത്തിലും അതിന്റെ കാര്യത്തെക്കുറിച്ച് ബോധനം നൽകി) എന്ന് പറഞ്ഞതിന്റെ താൽപര്യം. നക്ഷത്രഗോളങ്ങൾ ഓരോന്നും നമ്മുടെ ഭൂമിയെക്കാൾ എത്രയോ മടങ്ങ് വലുതാണെങ്കിലും, നമ്മുടെ ദൃഷ്ടിയിൽ അവ ഒരു മേൽപുരയിൽ മിന്നിത്തിളങ്ങുന്ന വൈദ്യുതവിളക്കുകൾ പോലെയാണല്ലോ. അതുകൊണ്ടാണ് وَزَيَّنَّا السَّمَاءَ الدُّنْيَا بِمَصَابِيحَ (കൂടുതൽ അടുത്ത ആകാശത്തെ വിളക്കുകൾകൊണ്ട് അലങ്കരിച്ചു) എന്ന് പറഞ്ഞിരിക്കുന്നത്.

***(*) സൂ: കഹ്ഫിന്റെ 109-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ കൂടുതൽ വിവരം കഴിഞ്ഞുപോയിട്ടുണ്ട്.***

തുടർന്നുകൊണ്ട് وَحِفْظًا (ഒരു കാവലും) എന്ന് പറഞ്ഞതിന്റെ താൽപര്യം രണ്ട് പ്രകാരത്തിൽ ആയിരിക്കാനിടയുണ്ട്. രണ്ടായാലും സ്ഥലത്തേക്ക് യോജിച്ച ഒരു ക്രിയാ രൂപം (فعل) ഇവിടെ ലോപിച്ചിരിക്കൽ വ്യാകരണ നിയമപ്രകാരം അനിവാര്യമാണ്. അതിങ്ങനെ വിവരിക്കാം:

1) اي و حفظنا حفظا (അവയെ- ആകാശത്തെ- നാം ഒരു കാവൽ കാക്കുകയും ചെയ്തിരിക്കുന്നു) അഥവാ ആകാശത്തിന്റെ രക്ഷക്കാവശ്യമായ എല്ലാ ഏർപ്പാടും നാം ചെയ്തിരിക്കുന്നു.

2) وَجَعَلْنَاهَا حفظا (അവയെ- ആ വിളക്കുകളാകുന്ന നക്ഷത്രങ്ങളെ- നാം ഒരു കാവലാക്കുകയും ചെയ്തിരിക്കുന്നു.) നക്ഷത്രങ്ങളെ അടുത്ത ആകാശത്തിന് ഒരു അലങ്കാരമാണെന്നപോലെത്തന്നെ ആകാശത്തേക്ക് പിശാചുക്കളുടെ വരവിനെ തടയുക വഴി ആകാശത്തുനിന്ന് അവയെ ഒരു കാവലായും ഏർപ്പെടുത്തിയിരിക്കുന്നു എന്ന് സാരം. നക്ഷത്രങ്ങൾകൊണ്ട് ആകാശത്തെ അലങ്കരിച്ച വിവരം പറയുന്നതോടൊപ്പം തന്നെ, അവയെ പിശാചുക്കളിൽ നിന്ന് കാവലും ആക്കിയിരിക്കുന്നുവെന്ന് (സൂ: ഹിജ്ർ: 16, 17; സ്വാഫ്ഫാത്ത്: 6, 7; മുൽക്; 5 മുതലായ സ്ഥലങ്ങളിൽ) അല്ലാഹു വ്യക്തമായി പ്രസ്താവിച്ചതാണല്ലോ. അതാണ് ഈ വ്യാഖ്യാനത്തിന് അവലംബം. (കൂടുതൽ വിവരം സൂ: ഹിജ്റിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ നോക്കുക.) ഇതെല്ലാം സൃഷ്ടിച്ച് വ്യവസ്ഥപ്പെടുത്തി നിയന്ത്രിച്ചും പരിപാലിച്ചും പോരുന്ന മഹാശക്തി, പ്രതാപത്തിന്റെയും ജ്ഞാനത്തിന്റെയും പരമകേന്ദ്രംതന്നെ. (ذَٰلِكَ تَقْدِيرُ الْعَزِيزِ الْعَلِيمِ)

فَإِنْ أَعْرَضُوا فَقُلْ أَنذَرْتُكُمْ صَاعِقَةً مِّثْلَ صَاعِقَةِ عَادٍ وَثَمُودَ ﴿١٣﴾

**《13》 എന്നിരിക്കെ, അവർ (ശ്രദ്ധിക്കാതെ) തിരിഞ്ഞുകളയുകയാണെങ്കിൽ (നബിയേ) പറയുക: 'ആദിന്റെയും, ഥമൂദിന്റെയും ഇടിത്തീ (അഥവാ ഘോരശിക്ഷ) പോലെയുള്ള ഒരു ഇടിത്തീയിനെ [വമ്പിച്ച ശിക്ഷയെ] ക്കുറിച്ച് ഞാൻ (ഇതാ) നിങ്ങൾക്ക് മുന്നറിയിപ്പ് നൽകുന്നു!'**

---

《13》 فَإِنْ أَعْرَضُوا എന്നിരിക്കെ (അപ്പോൾ) അവർ തിരിഞ്ഞാൽ, അവഗണിച്ചാൽ فَقُلْ എന്നാൽ നീ പറയുക أَنذَرْتُكُمْ ഞാൻ നിങ്ങൾക്ക് മുന്നറിയിപ്പ് (താക്കീത്) തരുന്നു صَاعِقَةً ഒരു ഇടിത്തീ, ഘോര ശിക്ഷ مِثْلَ صَاعِقَةِ ഇടിത്തീപോലയുള്ള عَادٍ وَثَمُودَ ആദിന്റെയും ഥമൂദിന്റെയും

---

9 മുതൽ 12 കൂടി വചനങ്ങളിലെ ഉള്ളടക്കം ഓർത്തുകൊണ്ട് ഈ വചനത്തിലെ താക്കീതിന്റെയും ആഴം ഒന്ന് ആലോചിച്ചുനോക്കുക! മുമ്പ് പ്രസ്താവിച്ചതുപോലെ, ആ കടുത്ത മുശ്രിക്കായ ഉത്ബത്തിന്റെ മുഖഭാവം മാറിയതും, കരിങ്കല്ലുപോലെ ഉറച്ച് കടുത്തിരുന്ന ആ ഹൃദയത്തിന് ചാഞ്ചല്യം നേരിട്ടതും ഈ താക്കീതിന്റെ ഗൗരവം നിമിത്തമാണല്ലോ. صَاعِقَةً (ഇടിത്തീ) എന്ന വാക്കുകൊണ്ട് ഘോരമായ ശിക്ഷ എന്നാണിവിടെ വിവക്ഷ. ആദ്- ഥമൂദിന്റെ ശിക്ഷകളെക്കുറിച്ച് തുടർന്നു വിവരിക്കുന്നുണ്ട്.

إِذْ جَآءَتْهُمُ ٱلرُّسُلُ مِنۢ بَيْنِ أَيْدِيهِمْ وَمِنْ خَلْفِهِمْ أَلَّا تَعْبُدُوٓا۟ إِلَّا ٱللَّهَ ۖ قَالُوا۟ لَوْ شَآءَ رَبُّنَا لَأَنزَلَ مَلَٰٓئِكَةً فَإِنَّا بِمَآ أُرْسِلْتُم بِهِۦ كَٰفِرُونَ ﴿١٤﴾

**《14》 അവരുടെ മുമ്പിലൂടെയും, അവരുടെ പിമ്പിലൂടെയും അവരുടെ അടുക്കൽ റസൂലുകൾ ചെ(ന്ന് ഉപദേശിച്ചു കൊണ്ടിരു)ന്നപ്പോൾ, അല്ലാഹുവിനെയല്ലാതെ നിങ്ങൾ ആരാധിക്കരുതെന്ന്; അവർ പറഞ്ഞു: 'ഞങ്ങളുടെ റബ്ബ് ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവൻ (ഞങ്ങളിലേക്ക്) 'മലക്കു'കളെ ഇറക്കുമായിരുന്നു. അതുകൊണ്ട്, നിങ്ങൾ ഏതൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ അതിൽ നിശ്ചയമായും ഞങ്ങൾ അവിശ്വാസികളാണ്.'**

《14》 إِذْ جَاءَتْهُمُ അവർക്ക് വന്നപ്പോൾ الرُّسُلُ റസൂലുകൾ (ദൂതൻമാർ) مِنْ بَيْنِ أَيْدِيهِمْ അവരുടെ മുമ്പിൽകൂടി وَمِنْ خَلْفِهِمْ അവരുടെ പിമ്പിൽകൂടിയും أَلَّا تَعْبُدُوا നിങ്ങൾ ആരാധിക്കരുതെന്ന് إِلَّا اللَّهَ അല്ലാഹുവിനെയല്ലാതെ قَالُوا അവർ പറഞ്ഞു لَوْ شَاءَ ഉദ്ദേശിച്ചിരുന്നെങ്കിൽ رَبُّنَا നമ്മുടെ റബ്ബ് لَأَنزَلَ അവൻ ഇറക്കുമായിരുന്നു, ഇറക്കേണ്ടതാണ് مَلَائِكَةً മലക്കുകളെ فَإِنَّا ആകയാൽ നിശ്ചയം ഞങ്ങൾ بِمَا യാതൊന്നിൽ أُرْسِلْتُم بِهِ അതുമായി നിങ്ങൾ അയക്കപ്പെട്ടിരിക്കുന്നു كَافِرُونَ അവിശ്വാസികളാണ്

മുമ്പിൽകൂടിയും, പിമ്പിൽകൂടിയും റസൂലുകൾ ചെന്നുവെന്ന് പറഞ്ഞതിന്റെ താൽപര്യം, അവരുടെ വരവും ഉപദേശവും തുടർന്നുകൊണ്ടിരുന്നു എന്നാകുന്നു. ആദിന്റെയും ഥമൂദിന്റെയും പൊതുനിലയാണ് ഈ വചനത്തിൽ ചുരുക്കിപ്പറഞ്ഞത്. തുടർന്നുള്ള വചനങ്ങളിൽ അതിന്റെ വിശദീകരണം കാണാം.

فَأَمَّا عَادٌ فَٱسْتَكْبَرُوا۟ فِى ٱلْأَرْضِ بِغَيْرِ ٱلْحَقِّ وَقَالُوا۟ مَنْ أَشَدُّ مِنَّا قُوَّةً ۖ أَوَلَمْ يَرَوْا۟ أَنَّ ٱللَّهَ ٱلَّذِى خَلَقَهُمْ هُوَ أَشَدُّ مِنْهُمْ قُوَّةً ۖ وَكَانُوا۟ بِـَٔايَٰتِنَا يَجْحَدُونَ ﴿١٥﴾

**《15》 എന്നാൽ 'ആദ്' ഗോത്രമാകട്ടെ, അവർ ന്യായമല്ലാത്ത വിധത്തിൽ ഭൂമിയിൽ അഹംഭാവം കാണിച്ചു. 'ശക്തിയിൽ ഞങ്ങളെക്കാൾ ഊക്കേറിയവർ ആരാണുള്ളത്!?' എന്ന് അവർ പറയുകയും ചെയ്തു. അവർക്ക് കണ്ടുകൂടേ; അവരെ സൃഷ്ടിച്ച അല്ലാഹു അവരെക്കാൾ ശക്തിയിൽ ഊക്കേറിയവനാണെന്ന്?! അവർ നമ്മുടെ 'ആയത്ത്' [ലക്ഷ്യദൃഷ്ടാന്തം]കളെ നിഷേധിക്കുകയും ചെയ്തിരുന്നു.**

فَأَرْسَلْنَا عَلَيْهِمْ رِيحًا صَرْصَرًا فِيٓ أَيَّامٍ نَّحِسَاتٍ لِّنُذِيقَهُمْ عَذَابَ ٱلْخِزْىِ فِى ٱلْحَيَوٰةِ ٱلدُّنْيَا ۖ وَلَعَذَابُ ٱلْءَاخِرَةِ أَخْزَىٰ ۖ وَهُمْ لَا يُنصَرُونَ ﴿١٦﴾

﴾16﴿ അതിനാൽ, ദുഃശ്ശകുനം പിടിച്ച ചില ദിവസങ്ങളിൽ നാം അവരിൽ ('ശരശരേ'യുള്ള) ഉഗ്രമായ ഒരു കാറ്റിനെ അയച്ചു; ഐഹികജീവിതത്തിൽ (തന്നെ) അവർക്ക് അപമാനത്തിന്റെ ശിക്ഷ ആസ്വദിപ്പിക്കുവാൻ വേണ്ടി, പരലോകശിക്ഷയാകട്ടെ, കൂടുതൽ അപമാനകരവും! അവർ സഹായിക്കപ്പെടുകയില്ലതാനും.

---

﴾15﴿ فَأَمَّا عَادٌ എന്നാൽ ആദ് (ഗോത്രം) فَاسْتَكْبَرُوا അവർ അഹംഭാവം (ഗർവ്വ്) നടിച്ചു فِي الْأَرْضِ ഭൂമിയിൽ بِغَيْرِ الْحَقِّ ന്യായം കൂടാതെ, അർഹതയില്ലാതെ وَقَالُوا അവർ പറയുകയും ചെയ്തു مَنْ أَشَدُّ ആരാണ് ഊക്കുള്ളവർ, കഠിനൻമാർ مِنَّا ഞങ്ങളെക്കാൾ قُوَّةً ശക്തിയിൽ, ബലംകൊണ്ട് أَوَلَمْ يَرَوْا അവർക്ക് കണ്ടുകൂടേ, കാണുന്നില്ലേ أَنَّ اللَّهَ അല്ലാഹു ആണെന്ന് الَّذِي خَلَقَهُمْ അവരെ സൃഷ്ടിച്ചവനായ هُوَ അവൻ أَشَدُّ مِنْهُمْ അവരെക്കാൾ ഊക്കുള്ളവനാണ് قُوَّةً ശക്തിയിൽ وَكَانُوا അവർ ആയിരുന്നുതാനും بِآيَاتِنَا നമ്മുടെ ആയത്ത് (ദൃഷ്ടാന്തം, ലക്ഷ്യം)കളെ يَجْحَدُونَ നിഷേധിക്കും ﴾16﴿ فَأَرْسَلْنَا عَلَيْهِمْ അപ്പോൾ (അതിനാൽ) അവരിൽ നാം അയച്ചു رِيحًا ഒരു കാറ്റ് صَرْصَرًا 'ശരശരേ'യുള്ള (ഉഗ്രമായ) فِي أَيَّامٍ ചില ദിവസങ്ങളിൽ نَحِسَاتٍ ദുർദ്ദശ (ദുഃശ്ശകുനം) പിടിച്ച, അശുഭകരങ്ങളായ لِنُذِيقَهُمْ നാം അവർക്ക് ആസ്വദിപ്പിക്കുവാൻ വേണ്ടി عَذَابَ الْخِزْيِ അപമാനത്തിന്റെ (നിന്ദ്യതയുടെ) ശിക്ഷ فِي الْحَيَاةِ الدُّنْيَا ഐഹികജീവിതത്തിൽ وَلَعَذَابُ الْآخِرَةِ പരലോകശിക്ഷയാകട്ടെ أَخْزَىٰ കൂടുതൽ അപമാനകരം (നിന്ദ്യമായത്) ആകുന്നു وَهُمْ അവർ, അവരോ لَا يُنْصَرُونَ സഹായിക്കപ്പെടുന്നതല്ലതാനും

---

തുടർച്ചയായി ഏഴ് രാത്രിയും എട്ട് പകലും പ്രസ്തുത കൊടുങ്കാറ്റ് അവരിൽ ആഞ്ഞടിച്ചുകൊണ്ടിരുന്നു. ഈന്തപ്പന കടപുഴങ്ങി വീഴുന്ന കണക്കെ അവർ ഒന്നടങ്കം ചത്തൊടുങ്ങിപ്പോയി. (69; 6- 8) ആ ജനതയെ സംബന്ധിച്ചിടത്തോളം ആ ദിവസങ്ങളത്രയും ഏറ്റവും ലക്ഷണം കെട്ട ദുർദ്ദിനങ്ങളായിരുന്നുവെന്ന് പറയേണ്ടതില്ല. മാത്രമല്ല, ആ ലക്ഷണക്കേട് പിന്നീട് അവരെ വിട്ടുമാറുവാനും പോകുന്നില്ല. അതുകൊണ്ടാണ് ദുഃശ്ശകുനം പിടിച്ച അഥവാ അശുഭകരങ്ങളായ ദിവസങ്ങൾ (أَيَّامٍ نَّحِسَاتٍ) എന്ന് ആ ദിവസങ്ങളെക്കുറിച്ച് പറഞ്ഞത്. മുറിഞ്ഞുപോകാതെ നിലനിൽക്കുന്ന ശകുനക്കേടിന്റെ ദിവസം (يَوْمِ نَحْسٍ مُّسْتَمِرٍّ) എന്നത്രെ സൂ: ക്വമറിൽ അവയെ വിശേഷിപ്പിച്ചിരിക്കുന്നത്.

ചില പ്രത്യേക ദിവസങ്ങൾ 'നഹ്സുള്ള' (അശുഭകരമായ) ദിവസങ്ങളാണെന്ന് എങ്ങനെയോ ഒരു വിശ്വാസം പലരിലും കടന്ന് കൂടിയിട്ടുണ്ട്. ആ ദിവസങ്ങൾ അപകടം പിടി

ച്ചവയാണെന്നും, അതുകൊണ്ട് ആ ദിവസങ്ങളിൽ യാത്ര, വിവാഹംപോലെയുള്ളതൊന്നും നിർവ്വഹിക്കുന്നത് നന്നല്ലെന്നുമാണ് അവരുടെ ധാരണ. ചില പഞ്ചാംഗങ്ങളിൽ ആ ദിവസങ്ങൾ ഏതെല്ലാമാണെന്ന് ചൂണ്ടിക്കാട്ടുകയും ചെയ്യാറുണ്ട്. ഇതിന് ഇസ്‌ലാമിൽ യാതൊരടിസ്ഥാനവുമില്ല. ഒരാളെയോ, ഒരു സമുദായത്തെയോ സംബന്ധിച്ചിടത്തോളം ഒരു ദിവസം പല അനിഷ്ടസംഭവങ്ങളും ഉണ്ടായെന്ന് വരാം. അതേ സമയത്ത് ആ ദിവസംതന്നെ മറ്റൊരു കൂട്ടർക്ക് വളരെ സന്തോഷകരമായ അനുഭവങ്ങളും ഉണ്ടായെന്ന് വരും. എന്നല്ലാതെ, ചില പ്രത്യേക ദിവസങ്ങളിൽ എല്ലാവർക്കും പൊതുവിൽ ദോഷം ബാധിക്കുകയോ, അല്ലെങ്കിൽ ആ ദിവസങ്ങളിൽ മാത്രം ഭാഗ്യദോഷം സംഭവിക്കുകയോ ഉണ്ടാകുന്നതല്ല. എനി, ഏതെങ്കിലും ദിവസം ഒരു പൊതു ആപത്ത് സംഭവിച്ചുവെന്ന് വെക്കുക, എന്നാൽ അത് ആ ദിവസത്തിന്റെ ഫലമായുണ്ടാകുന്നതാണോ? അതുമല്ല. അതിനുള്ള കാരണം മറ്റൊന്നായിരിക്കും. ഒരു പക്ഷേ, ആ കാരണം നമുക്ക് വ്യക്തമായി അറിയുവാൻ കഴിയാത്തതായിരിക്കാം. ഏതായാലും 'നഹ്സ് ദിവസ'ങ്ങളിൽ നടത്തപ്പെടുന്ന പ്രവർത്തനങ്ങൾ പലതും ശുഭകരമായി പര്യവസാനിക്കുന്നതും നാം സാധാരണ കാണാറുള്ളതാണ്. ശകുനം നോക്കൽ, മുഹൂർത്തം നോക്കൽ മുതലായവയെല്ലാം ഹദീഥുകളിൽ കർശനമായി വിരോധിച്ചിട്ടുള്ളത് പ്രസ്താവ്യമാകുന്നു.

وَأَمَّا ثَمُودُ فَهَدَيْنَٰهُمْ فَٱسْتَحَبُّوا۟ ٱلْعَمَىٰ عَلَى ٱلْهُدَىٰ فَأَخَذَتْهُمْ صَٰعِقَةُ ٱلْعَذَابِ ٱلْهُونِ بِمَا كَانُوا۟ يَكْسِبُونَ ﴿١٧﴾

**﴿17﴾ എന്നാൽ 'ഥമൂദ്' ഗോത്രമോ, അവർക്ക് നാം സന്മാർഗം കാട്ടിക്കൊടുത്തു; അപ്പോഴവർ സന്മാർഗത്തെക്കാൾ അന്ധതയോട് [ദുർമാർഗത്തോട്] സ്നേഹം കാണിച്ചുകളഞ്ഞു. അങ്ങനെ, അവർ ചെയ്തുകൂട്ടിയിരുന്നത് നിമിത്തം, നിന്ദ്യമായ ശിക്ഷയാകുന്ന ഇടിത്തീ [ഘോരശബ്ദം] അവരെ പിടികൂടി.**

وَنَجَّيْنَا ٱلَّذِينَ ءَامَنُوا۟ وَكَانُوا۟ يَتَّقُونَ ﴿١٨﴾

**﴿18﴾ വിശ്വസിക്കുകയും, സൂക്ഷിച്ചുകൊണ്ടിരിക്കുകയും ചെയ്തവരെ നാം രക്ഷപ്പെടുത്തുകയും ചെയ്തു.**

---

﴾17﴿ وَأَمَّاثَمُودُ എന്നാൽ 'ഥമൂദ്' فَهَدَيْنَاهُمْ നാമവർക്ക് സന്മാർഗം കാണിച്ചു فَاسْتَحَبُّوا അപ്പോഴവർ സ്നേഹം കാണിച്ചു الْعَمَى അന്ധതയോട് عَلَى الْهُدَى സന്മാർഗത്തെക്കാൾ, (എതിരെ) فَأَخَذَتْهُمْ അപ്പോൾ അവരെ പിടിച്ചു صَاعِقَةُ الْعَذَابِ ശിക്ഷയാകുന്ന ഇടിത്തീ الْهُونِ നിന്ദ്യമായ بِمَا كَانُوا അവരായിരുന്നതുകൊണ്ട് يَكْسِبُونَ സമ്പാദിച്ചു (ചെയ്തുകൂട്ടി) കൊണ്ടിരിക്കും. ﴾18﴿ وَنَجَّيْنَا നാം രക്ഷപ്പെടുത്തുകയും ചെയ്തു الَّذِينَ آمَنُوا വിശ്വസിച്ചവരെ وَ كَانُوا يَتَّقُونَ അവർ സൂക്ഷിച്ചുവരുകയും ചെയ്തിരുന്നു

ആദ്- ഥമൂദിന്റെ സംഭവങ്ങളെ സംബന്ധിച്ച് കൂടുതൽ വിവരം ഒന്നിലധികം സ്ഥലങ്ങളിൽ ഇതിനുമുമ്പ് നാം വായിച്ചു കഴിഞ്ഞതാണ്. വിശദീകരിക്കേണ്ടതില്ല. ഐഹിക ജീവിതത്തിൽ തന്നെ അനുഭവപ്പെടുന്ന ഇത്തരം ശിക്ഷകൾക്കുപുറമെ, പരലോകത്തു വെച്ച് ഇവർക്കും ഇവരെപ്പോലെ തൗഹീദിൽ വിശ്വസിക്കാത്തവർക്കും ആസ്വദിക്കേണ്ടി വരുന്ന ചില രംഗങ്ങളെ അല്ലാഹു തുടർന്ന് വിവരിക്കുന്നു:-

## വിഭാഗം - 3

وَيَوْمَ يُحْشَرُ أَعْدَآءُ ٱللَّهِ إِلَى ٱلنَّارِ فَهُمْ يُوزَعُونَ ﴿١٩﴾

**《19》 അല്ലാഹുവിന്റെ ശത്രുക്കൾ നരകത്തിലേക്ക് ഒരുമിച്ചുകൂട്ടപ്പെടുന്ന ദിവസം! അപ്പോഴവർ നിയന്ത്രിച്ചു കൊണ്ടുവരപ്പെടുന്നതാണ്.**

《19》 وَيَوْمَ يُحْشَرُ ഒരുമിച്ചു കൂട്ടപ്പെടുന്ന ദിവസം أَعْدَاءُ اللَّهِ അല്ലാഹുവിന്റെ ശത്രുക്കൾ إِلَى النَّارِ നരകത്തിലേക്ക് فَهُمْ അപ്പോഴവർ يُوزَعُونَ നിയന്ത്രിച്ചുകൊണ്ടുവരപ്പെടും

ഓരോ സംഘവും മറ്റേതുമായി കൂടിച്ചേരേണ്ടതിനും, കൂട്ടംവിട്ടുപോകാതിരിക്കേണ്ടതിനുമായി, അവരെ തെളിച്ച് നിയന്ത്രിച്ചുകൊണ്ട് നരകത്തിലേക്ക് കൊണ്ടുവരപ്പെടും.

حَتَّىٰٓ إِذَا مَا جَآءُوهَا شَهِدَ عَلَيْهِمْ سَمْعُهُمْ وَأَبْصَٰرُهُمْ وَجُلُودُهُم بِمَا كَانُوا۟ يَعْمَلُونَ ﴿٢٠﴾

**《20》 അങ്ങനെ, അവർ അതിന്റെ അടുക്കൽ വരുമ്പോൾ, അവരുടെ കേൾവിയും [കാതുകളും], അവരുടെ കാഴ്ചകളും [കണ്ണുകളും] അവരുടെ തൊലികളും അവർ പ്രവർത്തിച്ചു കൊണ്ടിരുന്നതിനെക്കുറിച്ച് അവർക്കെതിരിൽ സാക്ഷി പറയുന്നതാണ്.**

《20》 حَتَّىٰ അങ്ങനെ (ഇതുവരെ) إِذَا مَا جَاءُوهَا അതിന്നടുക്കൽ അവർ വന്നാൽ (അപ്പോൾ) شَهِدَ عَلَيْهِمْ അവരുടെമേൽ (അവർക്കെതിരെ) സാക്ഷിനിൽക്കും سَمْعُهُمْ അവരുടെ കേൾവി (കാത്) وَأَبْصَارُهُمْ അവരുടെ ദൃഷ്ടി (കാഴ്ച, കണ്ണു)കളും وَجُلُودُهُمْ അവരുടെ തൊലികളും بِمَا كَانُوا അവരായിരുന്നതിനെപ്പറ്റി يَعْمَلُونَ പ്രവർത്തിച്ചുകൊണ്ടിരിക്കും

അവയവങ്ങൾ സാക്ഷി പറയുന്നതിന്റെ രൂപം എങ്ങനെയായിരിക്കുമെന്ന് നമുക്ക് തിട്ടപ്പെടുത്തുവാൻ സാധ്യമല്ലെങ്കിലും, അവ ഏതോ തരത്തിലുള്ള സംസാരം മുഖേനയാണ് നിർവ്വഹിക്കുക എന്ന് അടുത്ത വചനത്തിൽ നിന്ന് വ്യക്തമാണ്. പരലോകത്തു വെച്ച് അല്ലാഹു നേരിട്ട് നടത്തുന്ന കോടതിയിലെ വർത്തമാനങ്ങളാണല്ലോ അത്. മനഃശ്ശാസ്ത്രപരവും സ്വാഭാവികവുമായ നിലക്ക് കുറ്റവാളികളിൽ പ്രകടമാകുന്ന ചില ഭാവവികാരങ്ങളോ, പ്രതികരണങ്ങളോ ആയിരിക്കും ഇവിടെ ഉദ്ദേശ്യമെന്ന് വരുത്തിത്തീർക്കുവാൻ ചില ആധുനിക വ്യാഖ്യാതാക്കൾ സാഹസപ്പെടാറുണ്ട്. ഈ അഭിപ്രായത്തെ

ന്യായീകരിക്കുവാൻവേണ്ടി ചില ശാസ്ത്രീയസിദ്ധാന്തങ്ങളും ഉദാഹരണങ്ങളും അവർ എടുത്ത് കാട്ടുകയും ചെയ്യും. ക്വുർആന്റെ ചില പ്രസ്താവനകൾ- അവ സ്വയം വ്യക്തമാണെങ്കിൽ പോലും- അംഗീകരിക്കേണ്ടതിന് ശാസ്ത്രങ്ങളുടെ അനുമതികൂടി വേണമെന്നാണ് ഇവരുടെ പ്രസ്താവനകൾ തോന്നിപ്പിക്കുക. നാവും, അധരങ്ങളും ചലിപ്പിക്കുക വഴി വായുമുഖേനയാണ് സംസാരം നമുക്ക് പരിചയപ്പെട്ടിട്ടുള്ളതെങ്കിലും, അല്ലാഹു ഉദ്ദേശിച്ചാൽ മറ്റേതെങ്കിലും അവയവം മുഖേനയോ, ബുദ്ധിജീവികളല്ലാത്ത വസ്തുക്കളിൽനിന്നോ അതുണ്ടാകുന്നതിന് യാതൊരു തടസ്സവുമില്ല. വാസ്തവത്തിൽ, പാരത്രിക സംഭവങ്ങളെ ഭൗതിക പരിചയങ്ങളുമായി തുലനം ചെയ്യുന്നതിൽനിന്നും, അല്ലാഹുവിന്റെ അപാരമായ കഴിവുകളെ കുടുസ്സായ വീക്ഷണഗതിയോടെ വിലയിരുത്തുന്നതിൽനിന്നുമാണ് ഇത്തരം സമീപനങ്ങൾ ഉടലെടുക്കുന്നത്. അടുത്ത വചനം നോക്കുക. അവയവങ്ങൾ ബോധപൂർവ്വം ശരിക്കും സംസാരിച്ചുകൊണ്ടാണ് തങ്ങളുടെ സാക്ഷ്യം നിർവ്വഹിക്കുന്നത് എന്നല്ലാതെ മറ്റ് വല്ലതും അതിൽനിന്ന് ഊഹിക്കുവാൻ കഴിയുമോ എന്ന് ഒന്ന് മനസ്സിരുത്തി ആലോചിച്ച് നോക്കുക:

وَقَالُوا۟ لِجُلُودِهِمْ لِمَ شَهِدتُّمْ عَلَيْنَا ۖ قَالُوٓا۟ أَنطَقَنَا ٱللَّهُ ٱلَّذِىٓ أَنطَقَ كُلَّ شَىْءٍ وَهُوَ خَلَقَكُمْ أَوَّلَ مَرَّةٍ وَإِلَيْهِ تُرْجَعُونَ ﴿٢١﴾

**《21》 അവർ തങ്ങളുടെ തൊലികളോട് പറയും: 'നിങ്ങൾ എന്തിനായിട്ടാണ് ഞങ്ങൾ (അഥവാ നമ്മൾ) ക്കെതിരിൽ സാക്ഷി പറഞ്ഞത്?!' അവർ [തൊലികൾ] പറയും: 'എല്ലാ (സംസാരിക്കുന്ന) വസ്തുവെയും സംസാരിപ്പിച്ച അല്ലാഹു ഞങ്ങളെ സംസാരിപ്പിച്ചിരിക്കുകയാണ്. അവനാണല്ലോ നിങ്ങളെ ഒന്നാം പ്രാവശ്യം സൃഷ്ടിച്ചത്. അവനിലേക്ക് തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.'**

《21》 وَقَالُوا അവർ പറയും لِجُلُودِهِمْ അവരുടെ തൊലികളോട് لِمَ شَهِدتُّمْ എന്തിനാണ് നിങ്ങൾ സാക്ഷി നിന്നത് عَلَيْنَا ഞങ്ങൾക്ക് (നമുക്ക്) എതിരെ قَالُوا അവർ പറയും أَنطَقَنَا اللَّهُ അല്ലാഹു ഞങ്ങളെ സംസാരിപ്പിച്ചു الَّذِي أَنطَقَ സംസാരിപ്പിച്ചവനായ كُلَّ شَيْءٍ എല്ലാ വസ്തുവെയും وَهُوَ അവൻതന്നെ خَلَقَكُمْ നിങ്ങളെ സൃഷ്ടിക്കുകയും ചെയ്തിരിക്കുന്നു أَوَّلَ مَرَّةٍ ഒന്നാം പ്രാവശ്യം وَإِلَيْهِ അവനിലേക്കുതന്നെ تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു

കുറ്റവാളികൾ 'മഹ്ശറി'ൽ വെച്ച് കളവുപറയുമെന്നും, അപ്പോൾ അവരുടെ വായകളിൽ അല്ലാഹു മുദ്രവെക്കുമെന്നും, അവരുടെ കൈകാലുകൾ സംസാരിക്കുകയും, സാക്ഷി പറയുകയും ചെയ്യുമെന്നും സൂ: യാസീൻ 65 ൽ നാം കണ്ടു. ഇത് സംബന്ധിച്ച് ഇമാം മുസ്‌ലിം (റ) ഉദ്ധരിച്ച ഒരു നബി വചനവും നാം അവിടെ ഉദ്ധരിച്ചിരിക്കുന്നു. ഇതെല്ലാം കേവലം അലങ്കാരപ്രയോഗങ്ങളാണെന്നും മറ്റും ജൽപിക്കുന്നവർക്കുള്ള മറുപടി ഈ ആയത്തിൽ- തൊലികളുടെ മറുപടിയിൽ- തന്നെ അടങ്ങിയിരിക്കുന്നു. കൂടുതൽ വിവരി

ക്കേണ്ടതില്ല. തൊലികളെക്കുറിച്ച് 'അവർ പറഞ്ഞു' (قَالُوا) എന്ന് ബുദ്ധിജീവികളെപ്പറ്റി പ്രയോഗിക്കുന്ന രൂപത്തിൽ പ്രസ്താവിച്ചിട്ടുള്ളതും ശ്രദ്ധേയമാണ്. സാധാരണഗതിയിൽ 'അവ പറഞ്ഞു' (قَالَتْ ـ اَوْ قُلْنَ) എന്നായിരുന്നു പ്രയോഗിക്കേണ്ടിയിരുന്നത്. ബോധ പൂർവ്വംതന്നെയാണ് അവ മറുപടി പറയുന്നതെന്നത്രെ ഇത് കാണിക്കുന്നത്. മറുപടിയാകട്ടെ, വളരെ അർത്ഥഗർഭവും! തുടർന്ന് പറയുന്നതും നോക്കുക:-

وَمَا كُنتُمْ تَسْتَتِرُونَ أَن يَشْهَدَ عَلَيْكُمْ سَمْعُكُمْ وَلَآ أَبْصَـٰرُكُمْ وَلَا جُلُودُكُمْ وَلَـٰكِن ظَنَنتُمْ أَنَّ ٱللَّهَ لَا يَعْلَمُ كَثِيرًا مِّمَّا تَعْمَلُونَ ﴿٢٢﴾

**﴾22﴿ 'നിങ്ങളുടെ കേൾവികളാകട്ടെ, കാഴ്ചകളാകട്ടെ, തൊലികളാകട്ടെ, നിങ്ങൾക്കെതിരിൽ സാക്ഷ്യം വഹിക്കുമെന്നതിൽ നിന്ന് നിങ്ങൾ മറഞ്ഞുനിൽക്കുകയും ചെയ്തിരുന്നില്ല. പക്ഷേ, നിങ്ങൾ ധരിച്ചു, നിങ്ങൾ പ്രവർത്തിക്കുന്നതിൽനിന്ന് അധികവും അല്ലാഹു അറിയുകയില്ല എന്ന്!**

وَذَٰلِكُمْ ظَنُّكُمُ ٱلَّذِى ظَنَنتُم بِرَبِّكُمْ أَرْدَىٰكُمْ فَأَصْبَحْتُم مِّنَ ٱلْخَـٰسِرِينَ ﴿٢٣﴾

**﴾23﴿ 'അത് - നിങ്ങളുടെ റബ്ബിനെക്കുറിച്ച് നിങ്ങൾ ധരിച്ച് വെച്ച (ആ) ധാരണ - നിങ്ങളെ നാശത്തിൽ പതിപ്പിച്ചു. അങ്ങനെ, നിങ്ങൾ നഷ്ടക്കാരിൽപെട്ടവരായിത്തീർന്നു.'**

---

﴾22﴿ وَمَا كُنتُمْ നിങ്ങളായിരുന്നില്ല تَسْتَتِرُونَ നിങ്ങൾ മറഞ്ഞുനിൽക്കും أَنْ يَشْهَدَ സാക്ഷി നിൽക്കുന്നതിന്, സാക്ഷി നിൽക്കുമെന്നതിനാൽ عَلَيْكُمْ നിങ്ങളുടെമേൽ سَمْعُكُمْ നിങ്ങളുടെ കേൾവി وَلاأَبْصَارُكُمْ നിങ്ങളുടെ കാഴ്ച (കണ്ണു)കളും ഇല്ല وَلاجُلُودُكُمْ നിങ്ങളുടെ തൊലികളും ഇല്ല وَلَٰكِنْ ظَنَنتُمْ പക്ഷേ നിങ്ങൾ ധരിച്ചു أَنَّ اللهَ لا يَعْلَمُ അല്ലാഹു അറിയുകയില്ലെന്ന് كَثِيرًا അധികം, മിക്കത് مِمَّا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിൽ നിന്ന് ﴾23﴿ وَذَٰلِكُمْ അത് ظَنُّكُمْ നിങ്ങളുടെ ധാരണ, വിചാരം الَّذِي ظَنَنتُمْ നിങ്ങൾ ധരിച്ചതായ بِرَبِّكُمْ നിങ്ങളുടെ റബ്ബിനെക്കുറിച്ച് أَرْدَاكُمْ അത് നിങ്ങളെ നാശത്തിൽപെടുത്തി فَأَصْبَحْتُمْ അങ്ങനെ നിങ്ങളായിത്തീർന്നു مِنَ الْخَاسِرِينَ നഷ്ടപ്പെട്ടവരിൽ(പെട്ടവർ)

---

ഈ വാക്യങ്ങൾ അവയവങ്ങളുടെ പ്രസ്താവനയിൽ പെട്ടതാവാനും, അല്ലാഹുവിന്റെ സ്വന്തം പ്രസ്താവനയായിരിക്കുവാനും സാധ്യതയുണ്ട്. അല്ലാഹു പറയുന്നു:-

فَإِن يَصْبِرُوا۟ فَٱلنَّارُ مَثْوًى لَّهُمْ ۖ وَإِن

**﴾24﴿ എനി, അവർ ക്ഷമിക്കുകയാണെങ്കിൽ, നരകമത്രെ അവർക്ക്**

يَسۡتَعۡتِبُواْ فَمَا هُم مِّنَ ٱلۡمُعۡتَبِينَ ﴿٢٤﴾

**പാർപ്പിടം! (അവർ ഖേദിച്ച് മടങ്ങി) തൃപ്തിക്കപേക്ഷിക്കുകയാണെങ്കിലോ, എന്നാലവർ, (മടക്കം സ്വീകരിച്ച്) തൃപ്തി നൽകുന്നവരുടെ കൂട്ടത്തിലും (പെടുന്നത്) അല്ല.**

﴾24﴿ فَإِنۡ يَصۡبِرُوا എനി അവർ ക്ഷമിക്കുന്നപക്ഷം فَالنَّارُ എന്നാൽ നരകം, നരകമത്രെ مَثۡوًى لَّهُمۡ അവർക്ക് പാർപ്പിടം, വാസസ്ഥലമാണ് وَإِن يَسۡتَعۡتِبُوا അവർ മടക്കത്തിന്നപേക്ഷിച്ചാൽ, ഖേദം കാണിച്ചാൽ, തൃപ്തിക്കപേക്ഷിച്ചാൽ فَمَا هُمۡ എന്നാലവരല്ല مِنَ الۡمُعۡتَبِينَ മടക്കം സ്വീകരിക്കപ്പെടുന്ന (തൃപ്തി നൽകപ്പെടുന്ന) വരിൽ (പെട്ടവർ)

ക്ഷമിച്ചാലും ഇല്ലെങ്കിലും എനി ഫലം ഒന്നുതന്നെ. രണ്ടായാലും നരകശിക്ഷയാണവർക്ക് അനുഭവിക്കുവാനുള്ളത്. അത് ക്ഷമിക്കുവാൻ കഴിയുമോ? ഒരിക്കലും സാധ്യമല്ല. ഒരു പക്ഷേ, അവർ ഖേദം പ്രകടിപ്പിച്ചു. അല്ലെങ്കിൽ ഐഹിക ജീവിതത്തിലേക്ക് മടക്കിക്കൊടുക്കുവാൻ അപേക്ഷിച്ചു. അല്ലെങ്കിൽ തങ്ങളുടെ മേൽ പ്രീതിക്കുവേണ്ടി അപേക്ഷിച്ചു *(*)* ഇത് കൊണ്ടൊന്നും തന്നെ ഫലമില്ല. അതൊന്നും അവിടെ സ്വീകാര്യവുമല്ല. എന്നൊക്കെയാണ് അവസാനവാക്യത്തിന്റെ താൽപര്യം

മനുഷ്യരോ, ഇതര വസ്തുക്കളോ കാണാതെ പാപങ്ങളും തെറ്റുകുറ്റങ്ങളും മറച്ചുചെയ്യാൻ കഴിഞ്ഞേക്കും. എന്നാൽ, സ്വന്തം അവയവങ്ങളറിയാതെ ആർക്കും അത് സാധ്യമല്ലല്ലോ. അവയവങ്ങൾപോലും പരലോകത്ത് സാക്ഷികളായി വരുമെന്നിരിക്കെ, മനുഷ്യൻ അവന്റെ രഹസ്യാവസ്ഥയിലും, പരസ്യാവസ്ഥയിലും- സദാസമയത്തും- അല്ലാഹുവിനെ സൂക്ഷിക്കേണ്ടതിന്റെ അനിവാര്യതയാണ് ഈ വചനങ്ങൾ നമ്മെ മനസ്സിലാക്കുന്നത്. അല്ലാഹു നമുക്ക് അതിന് തൗഫീക് നൽകട്ടെ. آمين

അല്ലാഹുവിനെക്കുറിച്ച് നല്ല ധാരണയും സദ്വിചാരവുമുള്ളവർ അല്ലാഹുവിന്റെ കല്പനക്കും പ്രീതിക്കും എതിരായ കാര്യങ്ങൾ പ്രവർത്തിക്കുകയില്ല. നേരെമറിച്ച് അല്ലാഹുവിനെക്കുറിച്ച് ചീത്ത ധാരണയും ദുർവ്വിചാരവും പുലർത്തിപ്പോരുന്നവരിൽനിന്ന് ദുർവൃത്തികളും പാപങ്ങളും ഉണ്ടാകാതിരിക്കുകയുമില്ല. സൽവിചാരം നന്ദിയുടെയും വിശ്വാസത്തിന്റെയും ലക്ഷണമാണ്. ദുർവിചാരമാകട്ടെ, നന്ദികേടും വിശ്വാസക്കുറവുമാണ്. അല്ലാഹുവിനെപ്പറ്റി സദാ നല്ല ധാരണമാത്രം പുലർത്തിക്കൊണ്ടിരിക്കുന്നത് മനുഷ്യന്റെ സകലമാന വിജയത്തിനും ചീത്ത ധാരണ അവന്റെ തീരാനഷ്ടത്തിനും കാരണമാകുന്നു. അല്ലാഹു പ്രസ്താവിച്ചതായി ഒരു ഹദീഥിൽ നബി ﷺ ഉദ്ധരിക്കുന്നു;

**أنا عند ظن عبدي بي**–متفق عليه സാരം: എന്റെ അടിയാന് എന്നെക്കുറിച്ചുള്ള ധാരണയനുസരിച്ചായിരിക്കും ഞാൻ വർത്തിക്കുക. (ബു; മു.) മറ്റൊരു ഹദീഥിൽ നബി ﷺ പറയുന്നു: **لا يموتن احدكم الا وهو يحسن الظن بالله تعالي فان قوما ارداهم سوء ظنهم بالله فقال الله وذلكم ظنكم الخ – مسلم احمد وابوداود** (നിങ്ങളിൽ ഒരാളും അല്ലാഹുവിനെപ്പറ്റി ധാരണ നന്നായിക്കൊണ്ടല്ലാതെ മരിച്ചുപോകരുത്. കാരണം, അല്ലാഹുവിനെക്കുറിച്ച്

*(*) يَسۡتَعۡتِب എന്ന ക്രിയക്ക് ഈ അർത്ഥങ്ങളെല്ലാം വരും. സാരത്തിൽ എല്ലാം ഒന്നുതന്നെ.*

ഒരു ജനതയുടെ ദുഷിച്ച ധാരണ അവരെ നാശത്തിലകപ്പെടുത്തിയിരിക്കുന്നു. അല്ലാഹു- അവരെപ്പറ്റി ഖുർആനിൽ- പറയുന്നു: 'നിങ്ങളുടെ റബ്ബിനെപ്പറ്റി നിങ്ങളുടെ ആ ധാരണ നിങ്ങളെ നാശത്തിലാക്കിയിരിക്കുന്നു.' (മു; അ; ദാ) എന്നാൽ, ദുഷ്പ്രവൃത്തികൾ പതിവാക്കുകയും, അതേസമയത്ത് താൻ റബ്ബിനെപ്പറ്റി നല്ല ധാരണ വെക്കുന്നുവെന്ന് പറയുകയും ചെയ്യുന്നത് നിരർത്ഥവും,- ഇമാം ഹസൻബസ്വരീ (റ) പറഞ്ഞതുപോലെ- കള്ളവുമായിരിക്കും. കാരണം, അല്ലാഹുവിനെപ്പറ്റി നല്ല ധാരണ വെക്കുന്നവൻ നിശ്ചയമായും നല്ല പ്രവൃത്തികളായിരിക്കും ചെയ്തുകൊണ്ടിരിക്കുക. അല്ലാഹു പറയുന്നു;-

۞ وَقَيَّضْنَا لَهُمْ قُرَنَآءَ فَزَيَّنُوا۟ لَهُم مَّا بَيْنَ أَيْدِيهِمْ وَمَا خَلْفَهُمْ وَحَقَّ عَلَيْهِمُ ٱلْقَوْلُ فِىٓ أُمَمٍ قَدْ خَلَتْ مِن قَبْلِهِم مِّنَ ٱلْجِنِّ وَٱلْإِنسِ ۖ إِنَّهُمْ كَانُوا۟ خَٰسِرِينَ ﴿٢٥﴾

**《25》 നാം അവർക്ക് ചില കൂട്ടാളികളെ നിശ്ചയിച്ചു; എന്നിട്ട്, അവർ അവരുടെ മുമ്പിലുള്ളതും, പിമ്പിലുള്ളതും അവർക്ക് ഭംഗിയാക്കികാണിച്ചു. ജിന്നുകളിൽനിന്നും മനുഷ്യരിൽനിന്നും തങ്ങളുടെ മുമ്പ് കഴിഞ്ഞുപോയിട്ടുള്ള സമുദായങ്ങളുടെ കൂട്ടത്തിൽ, അവരുടെമേൽ (ശിക്ഷയുടെ) വാക്ക് (യഥാർത്ഥമായി) സ്ഥിരപ്പെടുകയും ചെയ്തു. നിശ്ചയമായും അവർ നഷ്ടപ്പെട്ടവരായിരുന്നു.**

---

《25》 وَقَيَّضْنَا നാം നിശ്ചയിച്ചു, നിയമിച്ചു لَهُمْ അവർക്ക് قُرَنَاءَ ചില കൂട്ടാളികളെ, തുണകളെ فَزَيَّنُوا എന്നിട്ടവർ അലങ്കാരമാക്കി, ഭംഗിയാക്കിക്കാട്ടി لَهُمْ അവർക്ക് مَابَيْنَأَيْدِيهِمْ അവരുടെ മുമ്പിലുള്ളതിനെ وَمَاخَلْفَهُمْ അവരുടെ പിമ്പിലുള്ളതിനെയും وَحَقَّعَلَيْهِمُ അവരിൽ യഥാർത്ഥമാകുക (സ്ഥിരപ്പെടുക)യും ചെയ്തു الْقَوْلُ വാക്ക് فِيأُمَمٍ സമുദായങ്ങളിലായിട്ട് (സമുദായങ്ങളുടെ കൂട്ടത്തിൽ) قَدْخَلَتْ കഴിഞ്ഞുപോയിട്ടുള്ള مِنْقَبْلِهِمْ അവരുടെ മുമ്പ് مِنَالْجِنِّ ജിന്നുകളിൽനിന്ന് وَالإِنْسِ മനുഷ്യരിൽനിന്നും إِنَّهُمْ كَانُوا നിശ്ചയമായും അവരായിരുന്നു خَاسِرِينَ നഷ്ടപ്പെട്ടവർ

---

സഹവാസവും കൂട്ടുകെട്ടും നിമിത്തം മനുഷ്യൻ നന്നായിത്തീരുവാനും, ദുഷിച്ചുപോകുവാനും ഇടവരുമെന്ന് പറയേണ്ടതില്ല. കൂട്ടാളികളായി സ്വീകരിക്കപ്പെടുന്നവർ ഏത് തരത്തിലുള്ളവരാണെന്നതാണ് ഇതിന്റെ പശ്ചാത്തലം. നബിﷺ പറയുന്നു: المرأ على دين خليله فلينظر احدكم من يخالل – احمد والترمذى وابوداود والبيهقى (മനുഷ്യൻ അവന്റെ ചങ്ങാതിയുടെ മതത്തിലായിരിക്കും നിലകൊള്ളുക. അതുകൊണ്ട് നിങ്ങളിൽ ഓരോരുത്തരും ആരോടാണ് താൻ ചങ്ങാത്തം സ്വീകരിക്കേണ്ടതെന്ന് നോക്കിക്കൊള്ളട്ടെ. (അ; തി; ദാ; ബ.) ഇമാം മാലിക് (റ) നിവേദനം ചെയ്യുന്ന മറ്റൊരു ഹദീഥിൽ അല്ലാഹു പ്രസ്താവിച്ചതായി നബിﷺ ഇപ്രകാരം അരുളിച്ചെയ്യുന്നു: 'എന്റെ വിഷയത്തിൽ അന്യോന്യം സ്നേഹിക്കുന്നവർക്കും, എന്റെ വിഷയത്തിൽ അന്യോന്യം കൂടിയിരിക്കുന്നവർക്കും, എന്റെ വിഷയത്തിൽ അന്യോന്യം സന്ദർശനം നടത്തുന്നവർക്കും, എന്റെ വിഷയത്തിൽ അന്യോന്യം കൊടുക്കുന്നവർക്കും എന്റെ സ്നേഹം നിർബന്ധമായും ലഭിക്കുന്നതാണ്'.

## വിഭാഗം - 4

وَقَالَ ٱلَّذِينَ كَفَرُوا۟ لَا تَسْمَعُوا۟ لِهَـٰذَا ٱلْقُرْءَانِ وَٱلْغَوْا۟ فِيهِ لَعَلَّكُمْ تَغْلِبُونَ ﴿٢٦﴾

**《26》 അവിശ്വസിച്ചവർ പറയുകയാണ്: 'നിങ്ങൾ ഈ ക്വുർആനിലേക്ക് ചെവികൊടുക്കരുത്; നിങ്ങൾ അതിൽ (ബഹളം കൂട്ടി) ഒച്ചപ്പാടുണ്ടാക്കുകയും ചെയ്യുവിൻ, നിങ്ങൾ ജയം നേടിയേക്കാം.'**

《26》 وَقَالَ الَّذِينَ كَفَرُوا അവിശ്വസിച്ചവർ പറയുകയാണ്, പറയും لَا تَسْمَعُوا നിങ്ങൾ കേൾക്കരുത് (ചെവി കൊടുക്കരുത്) لِهَٰذَا الْقُرْآنِ ഈ ക്വുർആനിലേക്ക് وَالْغَوْا فِيهِ അതിൽ നിങ്ങൾ ഒച്ചപ്പാടുണ്ടാക്കുക (തിരക്കുകൂട്ടുക)യും ചെയ്യുവിൻ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ വേണ്ടി تَغْلِبُونَ നിങ്ങൾ ജയിക്കും, മികച്ചുനിൽക്കുന്ന (വർ)

തെളിവ്, ന്യായം, മർദ്ദനം, ഉപായം എന്നിവകൊണ്ടൊന്നും ക്വുർആന്റെ വശ്യശക്തിയെ മറികടക്കുവാൻ ക്വുറൈശി മുശ്‌രിക്കുകൾക്ക് കഴിയാതിരുന്നപ്പോൾ അവർ പ്രയോഗിച്ച മറ്റൊരായുധമാണിത്. ക്വുർആൻ ഓതിക്കേൾപ്പിക്കപ്പെടുമ്പോൾ അനാവശ്യ സംസാരം, ചൂളംവിളി, കൈമുട്ടുപോലെയുള്ള എന്തെങ്കിലും ശബ്ദകോലാഹലങ്ങൾ വഴി ബഹളം കൂട്ടുക. എന്നാൽ മറ്റുള്ളവർക്ക് അത് കേൾക്കുവാൻ സാധിക്കാതെ വരുമല്ലോ. ഇങ്ങനെ, ആ സംരംഭത്തെ പരാജയപ്പെടുത്തി തങ്ങൾക്ക് വിജയം നേടാമെന്നാണവരുടെ വ്യാമോഹം. പക്ഷേ, ക്വുർആന്റെ അമാനുഷികമായ സ്വാധീനശക്തിയെ വെല്ലുവാൻ അവർക്കുണ്ടോ കഴിയുന്നു?!

'ഉത്തരം മുട്ടിയാൽ കൊഞ്ഞനം കാട്ടുക' എന്ന് അപലപനീയമായ ഈ അടവ് ക്വുറൈശികൾ മാത്രമല്ല സ്വീകരിക്കാറുള്ളത്. അന്ധവിശ്വാസത്തിനും അനാചാരങ്ങൾക്കും എതിരായി ശബ്ദം ഉയർത്തുന്നവരുടെ നേരെ ചില പാമരവിഡ്ഢികളും, അവരെ ചൂഷണം ചെയ്യുന്ന ദുഷ്ടനേതാക്കളും ഉപയോഗിച്ചുവരാറുള്ളതാണ്. നമ്മുടെ രാഷ്ട്രീയ വേദികളിലും, നിയമസഭായോഗങ്ങളിലുമെല്ലാം തന്നെ ഇന്ന് ഇത് പ്രചാരത്തിൽ വന്നിരിക്കയാണല്ലോ. 1400 കൊല്ലം മുമ്പ് ജീവിച്ചിരുന്ന സത്യനിഷേധികളായ ആ അപരിഷ്കൃത അറബികൾ അന്ന് ക്വുർആന്റെ നേരെ സ്വീകരിച്ച അതേ പൈശാചിക അടവ് ഇന്ന് ഉൽബുദ്ധരെന്ന് അവകാശപ്പെടുന്ന ജനവിഭാഗങ്ങൾക്കിടയിൽപോലും അനുകരിക്കപ്പെടുന്നത് കാണുമ്പോൾ, മനുഷ്യഹൃദയമുള്ളവർക്ക് ലജ്ജയും വിസ്മയവും തോന്നിപ്പോകും!

അതിൽ ഒച്ചപ്പാടുണ്ടാക്കുവിൻ (وَالْغَوْا فِيهِ) എന്ന വാക്യത്തിന് ഇമാം ബൈദ്വാവീ (റ) നൽകിയ വ്യാഖ്യാനം ശ്രദ്ധേയമാകുന്നു. وعاضوه بالخرافات أو ارفعوا أصواتكم بها لتشوشوه على القارئي (സാരം: വായിക്കുന്നവന് ശല്യമുണ്ടാക്കുവാനായി അടിസ്ഥാനരഹിതമായ വാർത്തകൾകൊണ്ട് നിങ്ങളതിനെ എതിർക്കുവിൻ. അല്ലെങ്കിൽ, അവ മുഖേന നിങ്ങൾ ശബ്ദം ഉയർത്തുവിൻ). ചെണ്ടമുട്ടിയും, കൂക്കിവിളിച്ചും, ഗാനാലാപങ്ങൾ നട

ത്തിയും, അനാവശ്യമായി സംസാരിച്ചും- എന്നുവേണ്ട മറ്റേതുവിധേനയും- സത്യം കേൾക്കുന്നതിൽനിന്ന് മറ്റുള്ളവരെ തടയുവാൻ പ്രതിയോഗികൾ ഉണ്ടാക്കുന്ന ശല്യങ്ങളെല്ലാം ഇതിന് ഉദാഹരണങ്ങളാകുന്നു.

فَلَنُذِيقَنَّ ٱلَّذِينَ كَفَرُوا۟ عَذَابًا شَدِيدًا وَلَنَجْزِيَنَّهُمْ أَسْوَأَ ٱلَّذِى كَانُوا۟ يَعْمَلُونَ ﴿٢٧﴾

**《27》 എന്നാൽ, (ആ) അവിശ്വസിച്ചവർക്ക് നിശ്ചയമായും കഠിനമായ ശിക്ഷ നാം ആസ്വദിപ്പിക്കുന്നതാണ്. അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിലെ തിന്മ(കൾ)ക്ക് അവർക്ക് നാം പ്രതിഫലം നൽകുകയും തന്നെ ചെയ്യും.**

ذَٰلِكَ جَزَآءُ أَعْدَآءِ ٱللَّهِ ٱلنَّارُ ۖ لَهُمْ فِيهَا دَارُ ٱلْخُلْدِ ۖ جَزَآءًۢ بِمَا كَانُوا۟ بِـَٔايَٰتِنَا يَجْحَدُونَ ﴿٢٨﴾

**《28》 അതാ, അല്ലാഹുവിന്റെ ശത്രുക്കളുടെ പ്രതിഫലം- നരകം! അവർക്കതിൽ സ്ഥിരവാസത്തിന്റെ ഭവനമുണ്ട്; നമ്മുടെ (ലക്ഷ്യ) ദൃഷ്ടാന്തങ്ങളെ അവർ നിഷേധിച്ചിരുന്നതിന് പ്രതിഫലമായിട്ട്.**

وَقَالَ ٱلَّذِينَ كَفَرُوا۟ رَبَّنَآ أَرِنَا ٱلَّذَيْنِ أَضَلَّانَا مِنَ ٱلْجِنِّ وَٱلْإِنسِ نَجْعَلْهُمَا تَحْتَ أَقْدَامِنَا لِيَكُونَا مِنَ ٱلْأَسْفَلِينَ ﴿٢٩﴾

**《29》 അവിശ്വസിച്ചവർ (അവിടെ വെച്ച്) പറയും: 'ഞങ്ങളുടെ റബ്ബേ! ജിന്നുകളിൽനിന്നും മനുഷ്യരിൽനിന്നും ഞങ്ങളെ വഴിപിഴപ്പിച്ച ഇരുകൂട്ടരെയും ഞങ്ങൾക്ക് കാട്ടിത്തരേണമേ; രണ്ട് കൂട്ടരും ഏറ്റവും അധമൻമാരുടെ കൂട്ടത്തിലായിത്തീരുവാൻ വേണ്ടി, ഞങ്ങൾ അവരെ ഞങ്ങളുടെ കാലടികൾക്ക് താഴെയാ(ക്കി ചവിട്ടിയേ)ക്കട്ടെ.'**

---

《27》 فَلَنُذِيقَنَّ എന്നാൽ നിശ്ചയമായും നാം ആസ്വദിപ്പിക്കും (അനുഭവിപ്പിക്കും) الَّذِينَ كَفَرُوا അവിശ്വസിച്ചവർക്ക് عَذَابًا شَدِيدًا കഠിനമായ ശിക്ഷ وَلَنَجْزِيَنَّهُمْ അവർക്ക് നാം പ്രതിഫലം കൊടുക്കുകയും തന്നെ ചെയ്യും أَسْوَأَ الَّذِي യാതൊന്നിലെ തിന്മക്ക് كَانُوا يَعْمَلُونَ അവർ പ്രവർത്തിച്ചിരുന്ന 《28》 ذَٰلِكَ جَزَاءُ അത് (അതാ) പ്രതിഫലം أَعْدَاءِ اللَّهِ അല്ലാഹുവിന്റെ ശത്രുക്കളുടെ النَّارُ നരകം لَهُمْ فِيهَا അതിൽ അവർക്കുണ്ട് دَارُ الْخُلْدِ സ്ഥിരവാസത്തിന്റെ വീട് (ഭവനം) جَزَاءً പ്രതിഫലമായിട്ട് بِمَا كَانُوا അവരായിരുന്നതിന് بِآيَاتِنَا നമ്മുടെ ആയത്തുകളെ يَجْحَدُونَ നിഷേധിക്കും 《29》 وَقَالَ പറയും الَّذِينَ كَفَرُوا അവിശ്വസിച്ചവർ رَبَّنَا أَرِنَا ഞങ്ങളുടെ റബ്ബേ ഞങ്ങൾക്ക് കാട്ടിത്തരണം

وَالإِنْسِ യാതൊരു രണ്ടുകൂട്ടരെ مِنَ الْجِنِّ ജിന്നിൽനിന്ന് أَضَلانَا ഞങ്ങളെ വഴിപിഴപ്പിച്ച الَّذَيْنِ മനുഷ്യരിൽനിന്നും تَحْتَ أَقْدَامِنَا നമ്മുടെ കാലടികൾക്ക് നജ്അൽഹുമാ نَجْعَلْهُمَا രണ്ട് കൂട്ടരെയും ഞങ്ങൾ ആക്കട്ടെ ഞങ്ങളുടെ കാലടികൾക്ക് താഴെ لِيَكُونَا അവർ ആയിത്തീരുവാൻ مِنَ الأَسْفَلِينَ ഏറ്റവും അധമൻമാരിൽ, താണവരിൽ

---

തങ്ങളെ വഴിപിഴപ്പിക്കുന്നതിൽ പങ്കുവഹിച്ച മനുഷ്യപിശാചുക്കളെയും, ജിന്നുപിശാചുക്കളെയും ചവിട്ടിമെതിച്ച് നിന്ദിച്ചുകൊണ്ട് പകപോക്കുവാൻ ഒരവസരം നൽകണേ എന്ന് അവർ അപേക്ഷിക്കുകയാണ്. തങ്ങൾ അതി കഠിനമായ ഈ ശിക്ഷകൾക്ക് വിധേയരായതിന് കാരണക്കാരാണല്ലോ അവർ. ഇഹത്തിൽവെച്ച് അവരോടുണ്ടായിരുന്ന സ്നേഹാദരവുകളും, ഇണക്കവണക്കങ്ങളുമെല്ലാം ഇപ്പോൾ അസ്തമിച്ചുപോയി. ഇപ്പോൾ അവരാണ് ഇവരുടെ ഏറ്റവും വെറുക്കപ്പെട്ട ശത്രുക്കൾ.

കഴിഞ്ഞ കുറെ ആയത്തുകളിൽ അവിശ്വാസികളുടെ സ്വഭാവങ്ങളും, ശിക്ഷകളുമായിരുന്നു സംസാരവിഷയം: തുടർന്നുള്ള ഏതാനു വചനങ്ങളിൽ- ക്വുർആന്റെ സാധാരണ പതിവുപോലെ- സത്യവിശ്വാസികളെക്കുറിച്ച് പ്രസ്താവിക്കുന്നു:-

إِنَّ ٱلَّذِينَ قَالُواْ رَبُّنَا ٱللَّهُ ثُمَّ ٱسْتَقَٰمُواْ تَتَنَزَّلُ عَلَيْهِمُ ٱلْمَلَٰٓئِكَةُ أَلَّا تَخَافُواْ وَلَا تَحْزَنُواْ وَأَبْشِرُواْ بِٱلْجَنَّةِ ٱلَّتِى كُنتُمْ تُوعَدُونَ ﴿٣٠﴾

**﴿30﴾ 'ഞങ്ങളുടെ റബ്ബ് അല്ലാഹുവാണ് എന്ന് പറയുകയും, പിന്നീട് (അതനുസരിച്ച്) ചൊവ്വായി നിലകൊള്ളുകയും ചെയ്തിട്ടുള്ളവർ, അവരിൽ മലക്കുകൾ (സന്തോഷവാർത്തയുമായി) ഇറങ്ങിവരുന്നതാണ്: അതായത്; 'നിങ്ങൾ പേടിക്കേണ്ടാ, നിങ്ങൾ വ്യസനിക്കുകയും വേണ്ടാ, നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെട്ടുകൊണ്ടിരിക്കുന്ന സ്വർഗം കൊണ്ട് നിങ്ങൾ സന്തോഷമടഞ്ഞുകൊള്ളുവിൻ!**

نَحْنُ أَوْلِيَآؤُكُمْ فِى ٱلْحَيَوٰةِ ٱلدُّنْيَا وَفِى ٱلْءَاخِرَةِ ۖ وَلَكُمْ فِيهَا مَا تَشْتَهِىٓ أَنفُسُكُمْ وَلَكُمْ فِيهَا مَا تَدَّعُونَ ﴿٣١﴾

**﴿31﴾ 'ഇഹത്തിലും, പരത്തിലും നിങ്ങളുടെ ബന്ധുമിത്രങ്ങളാണ് ഞങ്ങൾ. നിങ്ങൾക്ക് അവിടത്തിൽ [പരലോകത്ത്] നിങ്ങളുടെ മനസ്സുകൾ എന്ത് ഇച്ഛിക്കുന്നുവോ അത് (മുഴുവനും) ഉണ്ടായിരിക്കും. നിങ്ങൾ അവിടെവെച്ച് എന്ത് ആവശ്യപ്പെടുന്നുവോ അതും നിങ്ങൾക്കുണ്ടായിരിക്കും;-**

نُزُلًا مِّنْ غَفُورٍ رَّحِيمٍ ﴿٣٢﴾

**﴿32﴾ വളരെ പൊറുക്കുന്നവനും, കരുണാനിധിയുമായ ഒരുവനിൽ**

**[അല്ലാഹുവിൽ] നിന്നുള്ള സൽക്കാ രമായിക്കൊണ്ട്!'**

﴾30﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരുവർ قَالُوا അവർ പറഞ്ഞു رَبُّنَا اللَّهُ ഞങ്ങളുടെ റബ്ബ് അല്ലാഹുവാണ് എന്ന് ثُمَّ اسْتَقَامُوا പിന്നെ അവർ ചൊവ്വിന് നിന്നു, നേരെ നിന്നു تَتَنَزَّلُ ഇറങ്ങിവരും عَلَيْهِمُ അവരിൽ الْمَلَائِكَةُ മലക്കുകൾ أَلَّا تَخَافُوا നിങ്ങൾ ഭയപ്പെടരുത് എന്ന് (പറഞ്ഞുകൊണ്ട്) وَلَا تَحْزَنُوا നിങ്ങൾ വ്യസനിക്കുകയും ചെയ്യരുത് وَأَبْشِرُوا നിങ്ങൾ സന്തോഷപ്പെടുകയും ചെയ്യുവിൻ بِالْجَنَّةِ الَّتِي യാതൊരു സ്വർഗംകൊണ്ട് كُنتُمْ تُوعَدُونَ നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെട്ടുകൊണ്ടിരിക്കുന്ന ﴾31﴿ نَحْنُ ഞങ്ങൾ أَوْلِيَاؤُكُمْ നിങ്ങളുടെ ബന്ധുക്കളാണ്, മിത്രങ്ങളാണ് فِي الْحَيَاةِ الدُّنْيَا ഐഹിക ജീവിതത്തിൽ وَفِي الْآخِرَةِ പരലോകത്തിലും وَلَكُمْ فِيهَا അതിൽ നിങ്ങൾക്കുണ്ട്താനും مَا تَشْتَهِي ഇച്ഛിക്കുന്നത്, ആശിക്കുന്നത് أَنفُسُكُمْ നിങ്ങളുടെ മനസ്സുകൾ وَلَكُمْ فِيهَا അതിൽ നിങ്ങൾക്കുണ്ട് مَا تَدَّعُونَ നിങ്ങൾ വിളിച്ചാവശ്യപ്പെടുന്നതും ﴾32﴿ نُزُلًا വിരുന്ന് (ആതിഥ്യം) ആയിക്കൊണ്ട് مِّنْ غَفُورٍ വളരെ പൊറുക്കുന്ന ഒരുവനിൽനിന്നുള്ള رَّحِيمٍ കരുണാനിധിയായ

അല്ലാഹുവിൽ ശരിക്കും വിശ്വസിക്കുകയും, അത് പ്രഖ്യാപിക്കുകയും, അതിന്റെ താല്പര്യമനുസരിച്ച് നേർമാർഗത്തിൽ ചരിക്കുകയും ചെയ്യുന്നവരുടെ അടുക്കൽ ഐഹികവും പാരത്രികവുമായ സന്തോഷവാർത്തകളുമായി മലക്കുകൾ ഇറങ്ങിവന്ന് അവരെ സമാധാനിപ്പിച്ചുകൊണ്ടിരിക്കുമെന്നാണ് ഈ വചനങ്ങൾ മുഖേന അല്ലാഹു അറിയിക്കുന്നത്. പ്രസ്തുത സന്തോഷവാർത്തക്ക് പ്രധാന ഖുർആൻവ്യാഖ്യാതാക്കൾ നൽകുന്ന വിശദീകരണം ഇങ്ങനെ സംഗ്രഹക്കാം:

'നിങ്ങൾ പരലോകത്ത് വരുമ്പോൾ നിങ്ങൾക്കവിടെ പേടിക്കേണ്ടതായി ഒന്നും ഉണ്ടായിരിക്കയില്ല. നിങ്ങൾ ഇഹലോകത്ത് വിട്ടുപോകുന്ന മക്കൾ, കുടുംബങ്ങൾ മുതലായവയെപ്പറ്റി നിങ്ങൾ വ്യസനിക്കേണ്ടതുമില്ല. അല്ലാഹുവിന്റെ റസൂലുകൾ മുഖാന്തരം സൽക്കർമശാലികൾക്ക് വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ള സ്വർഗം നിങ്ങൾക്ക് ലഭിക്കുന്നതാണ്. ഞങ്ങളാകട്ടെ, ഇരുലോകത്തും നിങ്ങളുടെ മിത്രങ്ങളും ഗുണകാംക്ഷികളുമാകുന്നു. ഐഹിക ജീവിതത്തിൽ നിങ്ങൾക്ക് കാൺമാൻ കഴിയാത്ത പല സഹായങ്ങളും ഞങ്ങൾ നൽകുന്നുണ്ട്. നിങ്ങൾക്ക് സൽക്കർമം ചെയ്യാനുള്ള പ്രചോദനം നൽകുക, നിങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുക മുതലായവ ഞങ്ങൾ ചെയ്തുവരുന്നു. ഖബ്റിലെ ജീവിതത്തിലും, പുനഃരുത്ഥാനത്തിന്റെ ഭയങ്കര ഘട്ടങ്ങളിലുമെല്ലാം ഞങ്ങൾ നിങ്ങൾക്ക് മനസ്സമാധാനം നൽകിക്കൊണ്ടിരിക്കും. സ്വർഗത്തിലാണെങ്കിൽ, നിങ്ങൾ ഇച്ഛിക്കുന്നതും, നിങ്ങൾ ആവശ്യപ്പെടുന്നതുമെല്ലാം നിങ്ങൾക്കവിടെ തയ്യാറുണ്ടായിരിക്കുന്നതുമാകുന്നു. വളരെ പൊറുക്കുന്നവനും വളരെ കാരുണ്യവാനുമായ അല്ലാഹു നിങ്ങൾക്കായി ഒരുക്കിവെച്ചിട്ടുള്ള വിരുന്നുസൽക്കാരമായിരിക്കും അത്.'

സജ്ജനങ്ങളായ ആളുകൾക്ക് മലക്കുകളിൽനിന്ന് ഈ സന്തോഷവാർത്തകൾ ലഭിക്കുന്നത് എപ്പോഴായിരിക്കും? ഇതിനെക്കുറിച്ച് ചില നിവേദനങ്ങളും അഭിപ്രായങ്ങളും ഉദ്ധരിച്ചുകൊണ്ട് ഇമാം ഇബ്നുകഥീർ (റ) പറയുന്നു: 'മരണസമയത്തും, ഖബ്റിൽവെച്ചും, പുനഃരുത്ഥാനസമയത്തും മലക്കുകൾ സന്തോഷവാർത്ത അറിയിക്കുമെന്ന്

സൈദുബ്നു അസ്‌ലം (റ) പറഞ്ഞതായി ഇബ്നു അബീഹാതിം (റ) നിവേദനം ചെയ്തിരിക്കുന്നു. ഈ പ്രസ്താവന മുൻപറഞ്ഞ എല്ലാ അഭിപ്രായങ്ങളും ഉൾക്കൊള്ളുന്നതാണ്. ഇത് വളരെ നല്ല അഭിപ്രായവും യഥാർത്ഥമായിട്ടുള്ളതുമാകുന്നു.'

ഇമാം മുസ്‌ലിം (റ) മുതലായവർ ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ ഇപ്രകാരം കാണാം: 'സുഫ്‌യാനുബ്നു അബ്ദില്ലാ (റ) റസൂൽ തിരുമേനിയോട് ചോദിച്ചു: 'അല്ലാഹുവിന്റെ റസൂലേ! അവിടുത്തേക്കുശേഷം മറ്റാരോടും ഞാൻ (കൂടുതൽ) ചോദിച്ചറിയേണ്ടി വരാത്ത ഒരു വാക്ക് ഇസ്‌ലാമിനെക്കുറിച്ച് എനിക്ക് പറഞ്ഞു തന്നേക്കണം. തിരുമേനി പറഞ്ഞു: 'ഞാൻ അല്ലാഹുവിൽ വിശ്വസിച്ചു എന്ന് നീ പറയുക. പിന്നീട് നീ ചൊവ്വായി നിലകൊള്ളുക.' (**قل امنت بالله ثم استقم**) പിന്നീടദ്ദേഹം താൻ ഏറ്റവുമധികം സൂക്ഷിക്കേണ്ട കാര്യമെന്താണെന്ന് ചോദിച്ചു. തിരുമേനി, നാവിലേക്ക് ചൂണ്ടിക്കാട്ടിക്കൊണ്ട് 'ഇതാണ്' എന്ന് ഉത്തരം പറഞ്ഞു.'

## വിഭാഗം - 5

وَمَنْ أَحْسَنُ قَوْلًا مِّمَّن دَعَآ إِلَى ٱللَّهِ وَعَمِلَ صَـٰلِحًا وَقَالَ إِنَّنِى مِنَ ٱلْمُسْلِمِينَ ﴿٣٣﴾

**《33》 അല്ലാഹുവിലേക്ക് ക്ഷണിക്കുകയും, സൽക്കർമം പ്രവർത്തിക്കുകയും, നിശ്ചയമായും ഞാൻ 'മുസ്‌ലിം'കളിൽപെട്ടവനാണ് എന്ന് പറയുകയും ചെയ്തവനെക്കാൾ നല്ല വാക്ക് പറയുന്നവൻ ആരാണുള്ളത്?! [ആരുമില്ലതന്നെ].**

**《33》** وَمَنْ ആരാണ് أَحْسَنُ അധികം നല്ലവൻ قَوْلًا വാക്ക്, വാക്കിൽ مِمَّنْ دَعَا വിളിച്ച (ക്ഷണിച്ച) വനെക്കാൾ إِلَى اللَّهِ അല്ലാഹുവിലേക്ക് وَعَمِلَ صَالِحًا സൽക്കർമം (നല്ലത്) പ്രവർത്തിക്കുകയും ചെയ്ത وَقَالَ പറയുകയും ചെയ്തു إِنَّنِي നിശ്ചയമായും ഞാൻ مِنَ الْمُسْلِمِينَ മുസ്‌ലിംകളിൽപെട്ട(വനാണ്)

മനുഷ്യർ പലരും പറയുന്നു, പ്രഖ്യാപിക്കുന്നു, പ്രചാരവേല ചെയ്യുന്നു, പലതിലേക്കും ക്ഷണിക്കുന്നു. ഇവരിൽവെച്ച് ഏറ്റവും നല്ല വക്താവ് ഏതാണ്? മൂന്ന് കാര്യങ്ങൾ ആരിൽ സമ്മേളിച്ചിട്ടുണ്ടോ അവരാണ് അതെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു:

1) അല്ലാഹുവിലേക്ക് ക്ഷണിക്കുക. അതായത്, തൗഹീദിലേക്കും, ഇസ്‌ലാമിലേക്കും ക്ഷണിക്കുകയും, അതിനുവേണ്ടി ഉപദേശവും പ്രചാരവും നടത്തുകയും ചെയ്യുക.

2) സൽക്കർമം ചെയ്യുക. അന്യരെ ക്ഷണിക്കുകയും ഉപദേശിക്കുകയും ചെയ്യുന്നവൻ നിഷ്കളങ്കനും, മാതൃകായോഗ്യനുമായിരിക്കേണ്ടതാണല്ലോ. അതുകൊണ്ട് അവൻ സ്വന്തം നിലക്കും, മറ്റുള്ളവരുടെ ഉപദേശകനെന്ന നിലക്കും സദ്‌വൃത്തനായിത്തീരേണ്ടതുണ്ട്. അല്ലാത്തപക്ഷം അവൻ വഞ്ചകനും, കപടനുമായിരിക്കും.

3) താനൊരു മുസ്‌ലിമാണ്- അല്ലാഹുവിന്റെ വിധി വിലക്കുകളനുസരിച്ച് ജീവിക്കുന്നവനാണ്- എന്ന് പറയുക. അതെ, പരസ്യമായും, ധൈര്യസമേതവും അത് തുറന്ന് പ്രഖ്യാപിക്കുകയും, അതിൽ അഭിമാനം കൊള്ളുകയും ചെയ്യുക. അതവന്റെ വിശ്വാസദാർഢ്യത്തെയും, കർമധീരതയെയും, സ്ഥിരചിത്തതയെയും കുറിക്കുന്നു.

ഒരാൾക്ക് നല്ല വിശ്വാസവും, ഉൽകൃഷ്ടമായ ആദർശവും ഉണ്ടായാൽ മാത്രം പോരാ, അവനതുപ്രകാരം ആചരിച്ചാലും പോരാ, അത് പ്രഖ്യാപിക്കുകയും, അതിലേക്ക് മറ്റുള്ളവരെ ക്ഷണിക്കുകയും കൂടി വേണ്ടതുണ്ടെന്ന് ഈ വചനത്തിൽ നിന്ന് മനസ്സിലാക്കാം. ഈ മൂന്ന് ഗുണങ്ങളും സമ്മേളിച്ച വ്യക്തികൾ ഇന്ന് മുസ്‌ലിം സമുദായത്തിൽ വളരെ വിരളമാണെന്ന് അത്യധികം വ്യസനത്തോടെ പറയേണ്ടിയിരിക്കുന്നു. മുസ്‌ലിം സമുദായത്തിന് ഇന്നുള്ള അധഃപതനത്തിന്റെ കാരണവും ഇതൊന്നുമാത്രമാണെന്ന് പറയാം. താനൊരു മുസ്‌ലിമാണെന്ന വസ്തുത മറ്റുള്ളവർ അറിയുന്നതുപോലും ലജ്ജയോ, ഭീരുത്വമോ ആയിത്തീർന്നിട്ടുള്ള ധാരാളം മുസ്‌ലിം നാമധാരികളെ ഇന്ന് കാണാവുന്നതാണ്. ഇത് നിമിത്തം, തങ്ങളുടെ പേരും വേഷവും ഇസ്‌ലാമികമല്ലെന്ന് തോന്നിക്കുന്ന ഏതെങ്കിലും വികൃതരൂപം സ്വീകരിക്കുവാനും ചിലർ തയ്യാറാകുന്നു. ഇത്തരക്കാർ, തങ്ങൾ മുസ്‌ലിംകളല്ലെന്ന് തുറന്നുപറയുന്നതായിരിക്കും വാസ്തവത്തിൽ അവർക്കും മുസ്‌ലിംകൾക്കും ഗുണം. പാരമ്പര്യമായി ഇസ്‌ലാമിക നാമത്തിൽ അറിയപ്പെട്ടുവെന്നല്ലാതെ, ഇസ്‌ലാമിനെക്കുറിച്ചുള്ള അറിവോ, ബോധമോ തൊട്ടുതീണ്ടിയിട്ടില്ലെന്നുള്ളതാണ് ഇതിനെല്ലാം യഥാർത്ഥ കാരണം. പോരാത്തത്- മറ്റേതെങ്കിലും പേരിൽ ജാതിവ്യത്യാസം അംഗീകരിക്കപ്പെടാമെങ്കിലും- മതത്തിന്റെ പേരിൽ ജാതിവ്യത്യാസം കണക്കാക്കുന്നത് ഇന്നത്തെ ആധുനിക പരിഷ്കാരത്തിന് വിരുദ്ധവുമാണല്ലോ. അല്ലാഹുവിൽ ശരണം!

وَلَا تَسْتَوِى ٱلْحَسَنَةُ وَلَا ٱلسَّيِّئَةُ ۚ ٱدْفَعْ بِٱلَّتِى هِىَ أَحْسَنُ فَإِذَا ٱلَّذِى بَيْنَكَ وَبَيْنَهُۥ عَدَٰوَةٌ كَأَنَّهُۥ وَلِىٌّ حَمِيمٌ ﴿٣٤﴾

**﴾34﴿ നന്മയും തിന്മയും സമമാകുകയില്ല തന്നെ. കൂടുതൽ നല്ലതേതോ അതുകൊണ്ട് നീ (തിന്മയെ) തടുത്തുകൊള്ളുക. എന്നാൽ, നിന്റെയും യാതൊരുവന്റെയും ഇടയിൽ വല്ല ശത്രുതയുമുണ്ടോ അവൻ, ഒരു ഉറ്റ ബന്ധുവെന്നപോലെ ആയിരിക്കുന്നതാണ്.**

وَمَا يُلَقَّىٰهَآ إِلَّا ٱلَّذِينَ صَبَرُوا۟ وَمَا يُلَقَّىٰهَآ إِلَّا ذُو حَظٍّ عَظِيمٍ ﴿٣٥﴾

**﴾35﴿ ക്ഷമ (സഹനം) കൈക്കൊണ്ടവർക്കല്ലാതെ ഇത് [ഇക്കാര്യം] എത്തപ്പെടുകയില്ല; വമ്പിച്ച ഭാഗ്യവാന്നുമല്ലാതെ ഇത് എത്തപ്പെടുന്നതല്ല.**

---

﴾34﴿ وَلاتَسْتَوِي സമമാവുകയില്ല الْحَسَنَةُ നന്മ وَلاالسَّيِّئَةُ തിന്മയും ഇല്ല ادْفَعْ നീ തടുക്കുക, തട്ടുക بِالَّتِي യാതൊന്നുകൊണ്ട് هِيَ أَحْسَنُ അത് കൂടുതൽ നല്ലതാണ് فَإِذَا എന്നാലപ്പോൾ الَّذِي യാതൊരുവൻ بَيْنَكَ وَبَيْنَهُ നിന്റെയും അവന്റെയും ഇടയിലുണ്ട് عَدَاوَةٌ വല്ല ശത്രുതയും كَأَنَّهُ وَلِيٌّ അവനൊരു ബന്ധുവെന്നപോലെയിരിക്കും حَمِيمٌ ചൂടുപിടിച്ച (ഉറ്റ, അടുത്ത) ﴾35﴿ وَمَا يُلَقَّاهَا അത് കണ്ടെത്തിക്കപ്പെടുകയില്ല (എത്തപ്പെടുക- ലഭിക്കുക- യില്ല) إِلا ഒഴികെ الَّذِينَ صَبَرُوا ക്ഷമിച്ചവർ, സഹിച്ചവർ وَمَا يُلَقَّاهَا അത്

കണ്ടെത്തപ്പെടുന്ന (ലഭിക്കുന്ന)തുമല്ല إِلا ذُو حَظٍّ ഭാഗ്യമുള്ളവനല്ലാതെ عَظِيمٍ വമ്പിച്ച, മഹത്തായ

വളരെ മഹത്തായ ഒരു തത്വമാണ് ഈ വചനം ഉൾക്കൊള്ളുന്നത്. 'നന്മയും തിന്മയും സമമാവുകയില്ല' (وَلا تَسْتَوِي الْحَسَنَةُ وَلا السَّيِّئَةُ) എന്നതാണ് ഈ തത്വത്തിന്റെ അടിത്തറ. നന്മക്ക് അതിന്റേതായ നല്ല ഗുണങ്ങളും, തിൻമക്ക് അതിന്റേതായ ചീത്ത ഗുണങ്ങളുമാണുള്ളത്. നന്മ വരുത്തുവാൻ തിൻമക്ക് സാധ്യമല്ല. ഒരു തിന്മ പലപ്പോഴും പല തിന്മകൾ ചെയ്യാൻ കാരണമായേക്കും. അതുകൊണ്ട് തിന്മയെ തടുക്കുവാനും, മുടക്കുവാനും ഏറ്റവും നല്ല ആയുധം നന്മയാകുന്നു. പക്ഷേ, നയപൂർവ്വം അത് പ്രയോഗിക്കേണ്ടതുണ്ട്. അപ്പോൾമാത്രമേ അതിന്റെ യഥാർത്ഥ ഫലം അനുഭവപ്പെട്ടെന്നുവരികയുള്ളൂ. 'കൂടുതൽ നല്ലത് ഏതോ അതുകൊണ്ട് തിന്മയെ തടയണം' (ادْفَعْ بِالَّتِي هِيَ أَحْسَنُ) എന്ന് അല്ലാഹു ഉപദേശിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്. ഉദാരമായ പെരുമാറ്റം, ക്ഷമ, മാപ്പ്, വിട്ടുവീഴ്ച, നല്ലവാക്ക്, പ്രതികാരമനഃസ്ഥിതി ഉപേക്ഷിക്കുക മുതലായവയാണ് ഇതിനുള്ള മാർഗങ്ങൾ. ഈ മാർഗം സ്വീകരിക്കുന്നപക്ഷം തമ്മിൽ ശത്രുതയോടെ വർത്തിക്കുന്നവർ പരസ്പരം ഉറ്റ ബന്ധുക്കളായി മാറുമെന്ന് തീർച്ചയാണ്. (فَإِذَا الَّذِي بَيْنَكَ وَبَيْنَهُ عَدَاوَةٌ كَأَنَّهُ وَلِيٌّ حَمِيمٌ)

പക്ഷേ, ഈ മഹത്തായ തത്വം പ്രായോഗികമാക്കുന്നവർ എത്ര ചുരുക്കം?! നന്മ ചെയ്തവരോടുപോലും തിന്മ ചെയ്യുന്നവർ, ഒരു തിന്മക്കുപകരം ഒന്നിലധികം തിന്മ ചെയ്യുന്നവർ, ഇങ്ങനെയുള്ളവരാണ് അധികവും. നന്മക്ക് നന്മയും, തിന്മക്ക് അത് അളവിൽ കവിയാത്ത തിന്മയും ചെയ്യുകയെന്ന നീതിബോധമെങ്കിലും ഉള്ളവർ തുലോം കുറവായിരിക്കും. എന്നിരിക്കെ, തിന്മയെ തടയുവാൻ നന്മയെ മാത്രം ഉപയോഗപ്പെടുത്തുകയും, അത് കൂടുതൽ പ്രായോഗികമായ രീതിയിലാക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നവരുടെ കാര്യം പറയുവാനുണ്ടോ?! അത് കൊണ്ടുതന്നെയാണ്, ക്ഷമയും സഹനവുമുള്ളവർക്കും, മഹാഭാഗ്യവാൻമാരായ ആളുകൾക്കും അല്ലാതെ ഇത് സാധിച്ചുകിട്ടുന്നതല്ല (وَمَا يُلَقَّاهَا إِلاَّ الَّذِينَ صَبَرُوا وَمَا يُلَقَّاهَا إِلاَّ ذُو حَظٍّ عَظِيمٍ) എന്ന് അല്ലാഹു പ്രത്യേകം ഉണർത്തിയിരിക്കുന്നതും. ഈ മഹാഭാഗ്യവാൻമാരായ സഹനശീലൻമാരിൽ അല്ലാഹു നമ്മെ ഉൾപ്പെടുത്തട്ടെ. ആമീൻ.

നബിﷺ അരുളിചെയ്തതായി ബുഖാരി (റ) ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇതാണ്: 'ഇങ്ങോട്ട് ചെയ്തതുപോലെ അങ്ങോട്ടും - സമത്തിന് സമമായി- പ്രവർത്തിക്കുന്നവനല്ല ബന്ധം പാലിക്കുന്നവൻ. പക്ഷേ, തന്നോടുള്ള ബന്ധം മുറിക്കപ്പെട്ടാൽ അങ്ങോട്ട് ആ ബന്ധം പാലിക്കുന്നവനാണ് ബന്ധം പാലിക്കുന്നവൻ'. (ليس الواصل بالمكافئ الخ) ഉമർ (റ) ഇപ്രകാരം പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'നിന്റെ കാര്യത്തിൽ അല്ലാഹുവിന്റെ കൽപനക്കെതിരായി പ്രവർത്തിക്കുന്ന ആളോട് അവന്റെ കാര്യത്തിൽ അല്ലാഹു കൽപിച്ചതനുസരിച്ച് പ്രവർത്തിക്കുന്നതിന് തുല്യമായി മറ്റൊരു പ്രതികാര നടപടിയും നിനക്ക് എടുക്കുവാനില്ല.' (حكاه ابن كثير) ഒരു കവി പറയുന്നു:-

وما شيئ أحب إلى سفيه — إذاالكريم من الجواب

متاركة السفيه بلا جواب — اشد على السفيه من السباب

(സാരം: ഭോഷനായ ഒരാൾ മാന്യനായ ഒരാളെ ചീത്ത പറയുമ്പോൾ അയാളിൽനിന്ന് അതിന് മറുപടി ലഭിക്കുന്നതിനെക്കാൾ തൃപ്തികരമായി അവന് മറ്റൊന്നുമുണ്ടായിരിക്കയില്ല. ഭോഷനോട് മറുപടി പറയാതെ വിട്ടേക്കുന്ന നയം, അവനോട് ചീത്ത പറയുന്നതിനെക്കാൾ അവന് അസഹനീയമായിരിക്കും.) മറ്റൊരു കവി ആയത്തിലെ ആശയം അദ്ദേഹത്തിന്റെ ഭാഷയിൽ ഇങ്ങനെ വിവരിക്കുന്നു:

ان العداوة تستحيل مودة     بتدارك الهفوات بالحسنات

(അബദ്ധങ്ങൾക്ക് നന്മകൾവഴി പരിഹാരം ഉണ്ടാകുന്നതായാൽ നിശ്ചയമായും ശത്രുത സ്നേഹബന്ധമായി മാറും എന്ന് സാരം.)

അല്ലാഹു എടുത്തുകാട്ടിയ ആ മഹാഭാഗ്യം നേടുന്നതിന് പ്രധാന തടസ്സം, മനുഷ്യന്റെ കോപവും, അവന്റെ പ്രതികാരവാഞ്ഛയുമാകുന്നു. മനുഷ്യപിശാചുക്കളും, ജിന്നുപിശാചുക്കളും അവനെ അതിന് പ്രോത്സാഹിപ്പിക്കുകയും ചെയ്യും. എന്നാൽ, മനുഷ്യപിശാചുക്കളുടെ ദുഷ്പ്രേരണകളിൽനിന്ന് രക്ഷപ്പെടുവാനുള്ള മാർഗത്തെപ്പറ്റി മനുഷ്യന് ഏറെക്കുറെ ആലോചിച്ച് രൂപം കാണുവാൻ സാധിച്ചേക്കും. ജിന്നുപിശാചുക്കളുടെ ദുഷ്പ്രേരണകളിൽനിന്ന് രക്ഷപ്പെടുവാൻ അവന് പ്രത്യക്ഷത്തിൽ മാർഗമൊന്നുമില്ലല്ലോ. അതിനുള്ള മാർഗമാണ് അടുത്ത വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്:

وَإِمَّا يَنزَغَنَّكَ مِنَ ٱلشَّيۡطَٰنِ نَزۡغٞ فَٱسۡتَعِذۡ بِٱللَّهِۖ إِنَّهُۥ هُوَ ٱلسَّمِيعُ ٱلۡعَلِيمُ ﴿٣٦﴾

**﴾36﴿ പിശാചിൽനിന്ന് വല്ല ദുഷ്പ്രേരണയും (എപ്പോഴെങ്കിലും) നിന്നെ ഇളക്കിവിട്ടേക്കുന്നപക്ഷം, അപ്പോൾ നീ അല്ലാഹുവിനോട് ശരണം തേടുകയും ചെയ്തുകൊള്ളുക. നിശ്ചയമായും, അവനത്രെ (എല്ലാം കേൾക്കുന്നവനും) അറിയുന്നവനും.**

---

﴾36﴿ وَإِمَّا يَنزَغَنَّكَ നിന്നെ (വല്ലപ്പോഴും- വല്ല വിധത്തിലും) ഇളക്കിവിടുന്നപക്ഷം (ദുഷ്പ്രേരണ ഉണ്ടാക്കിയാൽ) مِنَ الشَّيْطَانِ പിശാചിൽനിന്ന് نَزْغٌ വല്ല ഇളക്കിവിടലും (ദുഷ്പ്രേരണയും) فَاسْتَعِذْ അപ്പോൾ നീ ശരണം (കാവൽ) തേടുക بِاللَّهِ അല്ലാഹുവിനോട് إِنَّهُ هُوَ നിശ്ചയമായും അവൻ തന്നെ السَّمِيعُ (എല്ലാം) കേൾക്കുന്നവൻ الْعَلِيمُ അറിയുന്നവൻ

---

കഴിഞ്ഞ ആയത്തിലെയും ഈ ആയത്തിലെയും ആശയങ്ങൾ ഉൾക്കൊള്ളുന്ന ചില വചനങ്ങളും അവയുടെ വിവരണവും സൂ: മുഅ്മിനൂൻ 96 - 98 ൽ കഴിഞ്ഞുപോയിട്ടുള്ളത് ഓർമിക്കുക. കൂടാതെ, സൂ: അഅ്റാഫ് 199 - 200 ലും ഇതിനെപ്പറ്റി പ്രസ്താവിച്ചിട്ടുണ്ട്. പിശാചിന്റെ ദുഷ്പ്രേരണകളെയും ദുർബോധനങ്ങളെയും ഗൗരവപൂർവ്വം കണക്കിലെടുത്ത് സൂക്ഷിക്കേണ്ടതുണ്ടെന്നും, കേവലം അദൃശ്യശക്തിയായ അവന്റെ ഉപദ്രവത്തിൽ നിന്ന് രക്ഷപ്പെടേണ്ടതിന് അല്ലാഹുവിൽ ശരണം തേടുകയും, അവനോട് പ്രാർത്ഥിക്കുകയും ചെയ്യുന്നത് അത്യാവശ്യമാണെന്നും ഇതുപോലെയുള്ള ക്വുർആൻ വചനങ്ങൾ നമ്മെ ഓർമിപ്പിക്കുന്നു. പിശാചിന്റെ നാശത്തിൽനിന്ന് മുക്തി ലഭിക്കുവാനുള്ള മാർഗം അല്ലാഹുവിനോടുള്ള പ്രാർത്ഥനയായിരിക്കുവാൻ കാരണമെന്താണെന്നും

ഈ വചനത്തിലെ അവസാനത്തെ വാക്യം ചൂണ്ടിക്കാട്ടുന്നുണ്ട്. അതെ, രഹസ്യപരസ്യമെന്നോ, ചെറുതുവലുത് എന്നോ വ്യത്യാസമില്ലാതെ എല്ലാം കേൾക്കുന്നവനും അറിയുന്നവനും അവൻമാത്രമാണല്ലോ. (إِنَّهُ هُوَ السَّمِيعُ الْعَلِيمُ) അതുകൊണ്ടാണ് ചില സന്ദർഭങ്ങളിൽ പിശാചിനെക്കുറിച്ച് രക്ഷക്കപേക്ഷിക്കുമ്പോൾ നബിﷺ ഇങ്ങനെ പറഞ്ഞിരുന്നത് اعوذبالله السميع العليم من الشيطان الرجيم (എല്ലാം കേൾക്കുന്നവനും അറിയുന്നവനുമായ അല്ലാഹുവിനോട് ആട്ടപ്പെട്ട പിശാചിൽ നിന്ന് ഞാൻ രക്ഷതേടുന്നു.)

وَمِنْ ءَايَـٰتِهِ ٱلَّيْلُ وَٱلنَّهَارُ وَٱلشَّمْسُ وَٱلْقَمَرُ ۚ لَا تَسْجُدُوا۟ لِلشَّمْسِ وَلَا لِلْقَمَرِ وَٱسْجُدُوا۟ لِلَّهِ ٱلَّذِى خَلَقَهُنَّ إِن كُنتُمْ إِيَّاهُ تَعْبُدُونَ ﴿٣٧﴾

**《37》 അവന്റെ [അല്ലാഹുവിന്റെ] ദൃഷ്ടാന്തങ്ങളിൽ പെട്ടവയാണ് രാവും, പകലും, സൂര്യനും, ചന്ദ്രനും. സൂര്യനാകട്ടെ, ചന്ദ്രനാകട്ടെ, നിങ്ങൾ 'സുജൂദ്' [സാഷ്ടാംഗവണക്കം] ചെയ്യരുത്. അവയെ സൃഷ്ടിച്ചവനായ അല്ലാഹുവിന് നിങ്ങൾ 'സുജൂദ്' ചെയ്യുകയും ചെയ്യുക; നിങ്ങൾ അവനെയാണ് ആരാധിക്കുന്നതെങ്കിൽ.**

فَإِنِ ٱسْتَكْبَرُوا۟ فَٱلَّذِينَ عِندَ رَبِّكَ يُسَبِّحُونَ لَهُۥ بِٱلَّيْلِ وَٱلنَّهَارِ وَهُمْ لَا يَسْـَٔمُونَ ۩ ﴿٣٨﴾

سجود

**《38》 എനി, അവർ അഹംഭാവം നടിക്കുകയാണെങ്കിൽ, എന്നാൽ (നബിയേ) നിന്റെ റബ്ബിന്റെ അടുക്കലുള്ളവർ [മലക്കുകൾ] രാത്രിയിലും പകലിലും അവന്ന് 'തസ്ബീഹ്' [സ്തോത്രകീർത്തനം] നടത്തിക്കൊണ്ടിരിക്കുന്നു. അവരാകട്ടെ, മടി കാട്ടുകയുമില്ല.**

---

《37》 وَمِنْ آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതാണ് اللَّيْلُ രാത്രി وَالنَّهَارُ പകലും وَالشَّمْسُ وَالْقَمَرُ സൂര്യനും ചന്ദ്രനും لَا تَسْجُدُوا നിങ്ങൾ സുജൂദ് ചെയ്യരുത് لِلشَّمْسِ സൂര്യന് وَلَا لِلْقَمَرِ ചന്ദ്രനും അരുത് وَاسْجُدُوا നിങ്ങൾ സുജൂദ് ചെയ്യുകയും ചെയ്യുവിൻ لِلَّهِ അല്ലാഹുവിന് الَّذِي خَلَقَهُنَّ അവയെ സൃഷ്ടിച്ചവനായ إِنْ كُنْتُمْ നിങ്ങളാണെങ്കിൽ إِيَّاهُ تَعْبُدُونَ അവനെത്തന്നെ ആരാധിക്കും 《38》 فَإِنِ اسْتَكْبَرُوا എനി (എന്നാൽ) അവർ അഹംഭാവം നടിച്ചാൽ فَالَّذِينَ عِنْدَ رَبِّكَ എന്നാൽ നിന്റെ റബ്ബിന്റെ അടുക്കൽ ഉള്ളവർ يُسَبِّحُونَ لَهُ അവന് അവർ തസ്ബീഹ് ചെയ്യുന്നു بِاللَّيْلِ وَالنَّهَارِ രാത്രിയും പകലും وَهُمْ അവരാകട്ടെ لَا يَسْأَمُونَ മടിക്കുകയില്ല, മടുക്കുകയില്ല, ക്ഷീണിക്കുകയില്ല

---

ഓതുമ്പോൾ സുജൂദ് ചെയ്യേണ്ടുന്ന ആയത്തുകളിൽ ഒന്നാണ് ഈ ആയത്തും. ഇത്

നിമിത്തമാണ് ഈ സൂറത്തിന് **حم سجدة** (സുജൂദുള്ള 'ഹാമീം') എന്ന് പേർ പറയുന്നത്.

സൂര്യചന്ദ്രന്മാർ വമ്പിച്ച ചില വസ്തുക്കളാണെന്ന കാരണത്താലാണ് അവയെ പലരും ആരാധിച്ചുവരുന്നത്. അവ എത്രതന്നെ വമ്പിച്ചതാണെങ്കിലും അവയെല്ലാം അല്ലാഹുവിന്റെ സൃഷ്ടികളും, അവന്റെ നിയന്ത്രണത്തിന് വിധേയങ്ങളുമാണല്ലോ. അപ്പോൾ യഥാർത്ഥത്തിൽ ആരാധിക്കേണ്ടത് ആ സ്രഷ്ടാവിനെയല്ലേ?! മറ്റൊരാളെക്കൂടി പങ്ക് ചേർത്തുകൊണ്ടുള്ള ആരാധന അവങ്കൽ സ്വീകാര്യവുമല്ല. അതുകൊണ്ട് അവനെ ആരാധിക്കുവാൻ തയ്യാറുള്ളവർ അവനെ മാത്രമേ ആരാധിച്ചുകൂടൂ. എനി- എണ്ണംകൊണ്ടും, വണ്ണംകൊണ്ടുമെല്ലാം- നിസ്സാര സൃഷ്ടിയായ മനുഷ്യൻ അവനെ ആരാധിക്കുവാൻ തയ്യാറില്ലാതെ അഹംഭാവം നടിക്കുകയാണെങ്കിൽ അതുമൂലം അവന് എന്തെങ്കിലും പോരായ്മയോ ദോഷമോ ബാധിക്കാനില്ലതാനും. അതേസമയത്ത്, രാപ്പകൽ വ്യത്യാസമന്യെ, ലവലേശം മടിയോ മടുപ്പോ ക്ഷീണമോ ബാധിക്കാതെ, അവന്റെ വൻ സൃഷ്ടികളായ എണ്ണമറ്റ മലക്കുകൾ ഉപരിലോകങ്ങളിൽവെച്ച് സദാസമയവും അവന് ആരാധനാവണക്കങ്ങളും, സ്തോത്രകീർത്തനങ്ങളും നടത്തിക്കൊണ്ടിരിക്കുന്നുണ്ട്താനും.

وَمِنْ ءَايَـٰتِهِۦٓ أَنَّكَ تَرَى ٱلْأَرْضَ خَـٰشِعَةً فَإِذَآ أَنزَلْنَا عَلَيْهَا ٱلْمَآءَ ٱهْتَزَّتْ وَرَبَتْ ۚ إِنَّ ٱلَّذِىٓ أَحْيَاهَا لَمُحْىِ ٱلْمَوْتَىٰٓ ۚ إِنَّهُۥ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٣٩﴾

**《39》 അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടത് തന്നെയാണ് ഭൂമിയെ അടങ്ങി (ഇറുകി)യതായി നീ കാണുന്നതും, എന്നിട്ട് അതിൽ നാം (മഴ) വെള്ളം ഇറക്കിയാൽ അത് (കുതിർന്ന്) ഇളകുകയും, ചീർക്കുകയും ചെയ്യുന്നു. അതിന് ജീവസ്സ് നൽകുന്നവൻ, നിശ്ചയമായും മരണപ്പെട്ടവരെ ജീവിപ്പിക്കുന്നവൻ തന്നെയാകുന്നു. അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവൻ തന്നെ.**

---

《39》 وَمِنْ آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതാണ് أَنَّكَ تَرَى നീ കാണുന്നുവെന്നുള്ളത് الأَرْضَ ഭൂമിയെ خَاشِعَةً (ഭയപ്പെട്ടമാതിരി) അടങ്ങിയതായി فَإِذَا أَنزَلْنَا എന്നിട്ട് നാം ഇറക്കിയാൽ عَلَيْهَا അതിൽ, അതിൻമേൽ الْمَاءَ വെള്ളം اهْتَزَّتْ അത് കിളറും (കുതിരും, തരിക്കും, ഇളകും) وَرَبَتْ ചീർക്കുക (പൊന്തുക)യും ചെയ്യും إِنَّ നിശ്ചയമായും الَّذِي أَحْيَاهَا അതിനെ ജീവിപ്പിച്ചവൻ لَمُحْيِي ജീവിപ്പിക്കുന്നവൻ തന്നെ الْمَوْتَى മരണപ്പെട്ടവരെ إِنَّهُ നിശ്ചയമായും അവൻ عَلَى كُلِّ شَيْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ്

---

കഴിഞ്ഞ ആയത്തുകളിൽ വാനസംബന്ധമായ ചില ദൃഷ്ടാന്തങ്ങളെ ചൂണ്ടിക്കാട്ടിക്കൊണ്ട് തൗഹീദിലേക്ക് ക്ഷണിച്ചു. ഈ ആയത്തിൽ ഭൗതികമായ ചില ദൃഷ്ടാന്തങ്ങളെ ചൂണ്ടിക്കാട്ടിക്കൊണ്ട് പുനഃരുത്ഥാനത്തെ സ്ഥാപിക്കുകയാണ്. പച്ച മുളക്കാതെ അടങ്ങിയൊതുങ്ങി നിർജ്ജീവമായിക്കിടക്കുന്ന തരിശുഭൂമിയിൽ അല്ലാഹു മഴ വർഷിപ്പിക്കുമ്പോൾ, മണ്ണ് കുതിർന്ന് കിളറുകയും, ചീർക്കുകയും, അങ്ങനെ അതിൽ സസ്യല

താദികൾ ഉൽപാദിക്കുകയും ചെയ്യുന്നു. ഇതുപോലെ, മരിച്ചുമണ്ണായ ശരീരങ്ങളെ അല്ലാഹു വീണ്ടും ജീവിപ്പിക്കുന്നു. അപ്പോൾ, മേലോട്ട് നോക്കിയാലും, കീഴോട്ട് നോക്കിയാലും ചുറ്റുപാടിൽ നോക്കിയാലും എല്ലാംതന്നെ ധാരാളം ദൃഷ്ടാന്തങ്ങൾ നിലവിലുണ്ട്. എന്നിരിക്കെ, അവയുടെ നേരെ കണ്ണടച്ചും, അവയെ അന്യഥാ വ്യാഖ്യാനിച്ചും കഴിഞ്ഞുകൂടുന്നവരുടെ സ്ഥിതി എത്ര ശോചനീയം! അല്ലാഹു പറയുന്നു:

إِنَّ ٱلَّذِينَ يُلۡحِدُونَ فِيٓ ءَايَٰتِنَا لَا يَخۡفَوۡنَ عَلَيۡنَآۗ أَفَمَن يُلۡقَىٰ فِي ٱلنَّارِ خَيۡرٌ أَم مَّن يَأۡتِيٓ ءَامِنٗا يَوۡمَ ٱلۡقِيَٰمَةِۚ ٱعۡمَلُواْ مَا شِئۡتُمۡ إِنَّهُۥ بِمَا تَعۡمَلُونَ بَصِيرٌ ﴿٤٠﴾

**﴾40﴿ നമ്മുടെ 'ആയത്തു'കളിൽ [ലക്ഷ്യദൃഷ്ടാന്തങ്ങളിൽ] വക്രത കാണിക്കുന്നവർ നമുക്ക് (കാൺമാൻ കഴിയാതെ) നിശ്ചയമായും മറഞ്ഞു പോകുന്നതല്ല. എന്നാൽ, നരകത്തിൽ ഇടപ്പെടുന്ന ഒരുവനോ ഉത്തമൻ, അതല്ല ഖിയാമത്തുനാളിൽ നിർഭയനായ നിലയിൽ വരുന്നവനോ?! (ഹേ വക്രന്മാരേ) നിങ്ങളുദ്ദേശിച്ചത് നിങ്ങൾ പ്രവർത്തിച്ചുകൊള്ളുക! നിശ്ചയമായും അവൻ [അല്ലാഹു] നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനാകുന്നു.**

إِنَّ ٱلَّذِينَ كَفَرُواْ بِٱلذِّكۡرِ لَمَّا جَآءَهُمۡۖ وَإِنَّهُۥ لَكِتَٰبٌ عَزِيزٞ ﴿٤١﴾

**﴾41﴿ (ഈ ഖുർആനാകുന്ന) സന്ദേശം തങ്ങൾക്കുവന്നെത്തിയപ്പോൾ അതിൽ അവിശ്വസിച്ചിട്ടുള്ളവർ നിശ്ചയമായും......! [അവർ അങ്ങേഅറ്റം കഷ്ടനഷ്ടത്തിൽ തന്നെ!] അതാകട്ടെ, പ്രബലമായ (അഥവാ വീര്യപ്പെട്ട) ഒരു ഗ്രന്ഥം തന്നെയാകുന്നു;-**

لَّا يَأۡتِيهِ ٱلۡبَٰطِلُ مِنۢ بَيۡنِ يَدَيۡهِ وَلَا مِنۡ خَلۡفِهِۦۖ تَنزِيلٞ مِّنۡ حَكِيمٍ حَمِيدٖ ﴿٤٢﴾

**﴾42﴿ അതിന്റെ മുന്നിൽകൂടിയാകട്ടെ, അതിന്റെ പിന്നിൽകൂടിയാകട്ടെ, മിഥ്യയായുള്ളത് അതിൽ വന്നുചേരുന്നതല്ല, അഗാധജ്ഞനും, സ്തുത്യർഹനുമായുള്ള ഒരുവന്റെ [അല്ലാഹുവിന്റെ] അടുക്കൽനിന്നുള്ള അവതരണമാണ് (അത്).**

---

﴾40﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരുകൂട്ടർ يُلْحِدُونَ വക്രത കാണിക്കുന്ന, കുത്തിപ്പറയുന്ന, തെറ്റിക്കളയുന്ന فِي آيَاتِنَا നമ്മുടെ ആയത്തുകളിൽ لَا يَخْفَوْنَ അവർ മറഞ്ഞു

പോകയില്ല, അജ്ഞാതമല്ല عَلَيْنَا നമ്മുടെ മേൽ, നമുക്ക് أَفَمَنْ അപ്പോൾ (എന്നാൽ) യാതൊരുവനോ أَم مَّنْ خَيْرٌ ഉത്തമം يُلْقَىٰ فِي النَّارِ നരകത്തിൽ ഇടപ്പെടുന്ന അതോ ഒരുവനോ يَأْتِي അവൻ വരും آمِنًا നിർഭയനായിക്കൊണ്ട് يَوْمَ الْقِيَامَةِ കിയാമത്തുനാളിൽ اعْمَلُوا നിങ്ങൾ പ്രവർത്തിച്ചുകൊള്ളുക مَا شِئْتُمْ നിങ്ങൾ ഉദ്ദേശിച്ചത് إِنَّهُ بِمَا تَعْمَلُونَ നിശ്ചയമായും നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി അവൻ بَصِيرٌ കണ്ടറിയുന്നവനാണ് ﴾41﴿ إِنَّ الَّذِينَ كَفَرُوا നിശ്ചയമായും അവിശ്വസിച്ചവർ بِالذِّكْرِ (ഈ) സന്ദേശത്തിൽ, പ്രമാണത്തിൽ لَمَّا جَاءَهُمْ അതവർക്ക് വന്നപ്പോൾ وَإِنَّهُ അതാകട്ടെ, നിശ്ചയമായും അത് لَكِتَابٌ ഒരു ഗ്രന്ഥം തന്നെ عَزِيزٌ വീര്യപ്പെട്ട, പ്രബലമായ ﴾42﴿ لَا يَأْتِيهِ അതിൽ വരികയില്ല الْبَاطِلُ മിഥ്യ, നിരർത്ഥം, (അനാവശ്യം) مِن بَيْنِ يَدَيْهِ അതിന്റെ മുമ്പിൽകൂടി وَلَا مِنْ خَلْفِهِ അതിന്റെ പിമ്പിൽക്കൂടിയും ഇല്ല تَنزِيلٌ അവതരിപ്പിച്ചതാണ് مِّنْ حَكِيمٍ ഒരു അഗാധജ്ഞനിൽ (യുക്തിമാനിൽ) നിന്ന് حَمِيدٍ സ്തുത്യർഹനായ, സ്തുതിക്കപ്പെടുന്ന.

---

الَّذِينَ يُلْحِدُونَ എന്ന വാക്കിനാണ് 'വക്രത കാണിക്കുന്നവർ' എന്ന് നാം അർത്ഥം കൽപിച്ചത്. കുത്തിപ്പറയുക, മാറ്റി മറിക്കുക, വളച്ചുതിരിക്കുക, ദുർവ്യാഖ്യാനം നടത്തുക മുതലായ വിക്രിയകൾ മുഖേന നേരായ മാർഗത്തിൽ നിന്ന് തെറ്റിപ്പോയവർ എന്നാണതുകൊണ്ടുദ്ദേശ്യം. അത് കൊണ്ടാണ് നിർമത വാദികൾക്കും താന്തോന്നിത്തരം പറയുന്നവർക്കും مُلْحِد (മുൽഹിദ്) എന്ന് പറയുന്നത്. യുക്തിവാദങ്ങളും, ദുർന്യായങ്ങളും വഴി അല്ലാഹുവിന്റെ ലക്ഷ്യദൃഷ്ടാന്തങ്ങളെയും, വേദവാക്യങ്ങളെയും വിമർശിച്ച് തള്ളുന്നവരും, ദുർവ്യാഖ്യാനം വഴി സത്യത്തെ അലങ്കോലപ്പെടുത്തി പ്രദർശിപ്പിക്കുന്നവരും അല്ലാഹു നൽകിയ ഈ കനത്ത താക്കീതുകൾക്ക് പാത്രങ്ങളാകുന്നു. ആദ്യം അർത്ഥഗർഭമായ ഒരു താക്കീത് നൽകി. അതായത്, അവർ നമ്മുടെ ദൃഷ്ടിയിൽ പെടാതെ മറഞ്ഞ് പോകയില്ല എന്ന്. അവർ നരകത്തിൽ ഇടപ്പെടുമെന്നും, കിയാമത്തുനാളിൽ അവർക്ക് ഒരു രക്ഷയുമില്ല എന്നും തുടർന്ന് ചൂണ്ടിക്കാട്ടി. ഇതുകൊണ്ടും അവസാനിപ്പിക്കാതെ, 'ഹേ കൂട്ടരേ, നിങ്ങളുദ്ദേശിച്ചത് നിങ്ങൾ പ്രവർത്തിച്ചേക്കുവിൻ, നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം അല്ലാഹു കണ്ടറിയുന്നവനാണ്' (اعْمَلُوا مَا شِئْتُمْ إِنَّهُ بِمَا تَعْمَلُونَ بَصِيرٌ) എന്ന് ശക്തിയായ ഭാഷയിൽ നാലാമത് നേരിട്ടൊരു താക്കീതും! അല്ലാഹുവിന്റെ ആയത്തുകളിൽ വക്രതകാണിക്കുന്നവരെക്കുറിച്ച് അവന്നുള്ള വെറുപ്പിന്റെയും, അമർഷത്തിന്റെയും കാഠിന്യത്തെയാണ് ഇതെല്ലാം കാണിക്കുന്നത്.

41 -ാം വചനത്തിന്റെ ആരംഭത്തിൽ, ക്വുർആൻ തങ്ങൾക്ക് വന്നുകിട്ടിയശേഷം അതിൽ വിശ്വസിക്കാതെ- നിഷേധിച്ചോ വക്രതകാണിച്ചോ- പുറംതള്ളിക്കളയുന്നവർക്ക് മൗന രൂപത്തിൽ- എന്നാൽ ആഴമേറിയതും അർത്ഥഗർഭവുമായ- മറ്റൊരു താക്കീതുകൂടി അടങ്ങുന്നു. ആ വാചകത്തിന്റെ ബാക്കിഭാഗം മുഴുമിക്കാതെ അല്ലാഹു വിട്ടുകളഞ്ഞിരിക്കുകയാണ്. ഓരോരുത്തനും അവന്റെ ബുദ്ധിയുടെയും, ചിന്തയുടെയും തോതുപോലെ കാര്യത്തിന്റെ ഗൗരവം മനസ്സിലാക്കുവാൻവേണ്ടിയാകുന്നു അത്. ക്വുർആന്റെ വിഷയത്തിൽ ഇത്രയധികം ഊന്നിപ്പറയുവാനുള്ള കാരണവും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു:

1) അത് പ്രബലവും വീര്യപ്പെട്ടതുമായ ഒരു ഗ്രന്ഥമാണ് (وانه لكتاب عزيز)

ലോകോത്തമമായ ശാശ്വതമൂല്യങ്ങൾ നിറഞ്ഞതും, മറ്റേതെങ്കിലും ഗ്രന്ഥത്തിനോ, എതിരാളികൾക്കോ വെല്ലാൻ കഴിയാത്തതുമാണത്.

2) ഏതെങ്കിലും മാർഗേണ അതിൽ അന്യായമോ, അസത്യമോ നിരർത്ഥമോ ആയ മിഥ്യകളൊന്നും കടന്നുകൂടുന്നതല്ല. (لا يَأْتِيهِ الْبَاطِلُ) സത്യസമ്പൂർണവും കാര്യമാത്ര പ്രസക്തവും കാലദേശവ്യത്യാസമില്ലാതെ സർവ്വത്ര പ്രായോഗികവും, ഇരുലോക നന്മകളുടെ ഉറവിടവുമാണത്. അതെ, ആ ഗ്രന്ഥം അപ്രകാരമല്ലാതെ ആയിരിക്കുവാൻ നിവൃത്തിയില്ലതാനും. കാരണം:

3) അഗാധജ്ഞനും, അങ്ങേഅറ്റത്തെ തത്വജ്ഞാനിയും, പരമ യുക്തിമാനുമായ- പ്രശംസനീയമായ സർവ്വ കാര്യങ്ങളുടെയും, എല്ലാവിധ അനുഗ്രഹങ്ങളുടെയും കേന്ദ്രവും സകലവിധ പുകഴ്ചക്കും സ്തുതിക്കും അവകാശപ്പെട്ടവനുമായ- അല്ലാഹുവാണ് അത് അവതരിപ്പിച്ചിരിക്കുന്നത്. (تَنزِيلٌ مِّنْ حَكِيمٍ حَمِيدٍ)

مَّا يُقَالُ لَكَ إِلَّا مَا قَدْ قِيلَ لِلرُّسُلِ مِن قَبْلِكَ ۚ إِنَّ رَبَّكَ لَذُو مَغْفِرَةٍ وَذُو عِقَابٍ أَلِيمٍ ﴿٤٣﴾

**﴾43﴿ (നബിയേ) നിന്റെ മുമ്പുണ്ടായിരുന്ന 'റസൂലു'കളോട് പറയപ്പെടുകയുണ്ടായിട്ടുള്ളതല്ലാതെ (പുതുതായൊന്നും) നിന്നോട് പറയപ്പെടുന്നില്ല. നിശ്ചയമായും നിന്റെ റബ്ബ് പാപമോചനം നൽകുന്നവനും, വേദനയേറിയ ശിക്ഷ നൽകുന്നവനും ആകുന്നു.**

﴾43﴿ مَا يُقَالُ പറയപ്പെടുന്നില്ല, പറയപ്പെടുകയില്ല لَكَ നിന്നോട് إِلَّا مَا യാതൊന്നല്ലാതെ قَدْ قِيلَ പറയപ്പെട്ടിട്ടുള്ള لِلرُّسُلِ റസൂലുകളോട് مِن قَبْلِكَ നിന്റെ മുമ്പുള്ള إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَذُو مَغْفِرَةٍ പാപമോചനം ഉള്ള(നൽകുന്ന)വനാണ് وَذُو عِقَابٍ ശിക്ഷയുള്ള (ശിക്ഷിക്കുന്ന)വനുമാണ് أَلِيمٍ വേദനയേറിയ

മുൻകഴിഞ്ഞുപോയ, ദൈവദൂതൻമാരോട് അവരുടെ എതിരാളികളായ നിഷേധികൾ പറഞ്ഞിരുന്ന അതേ തരത്തിലുള്ള ആക്ഷേപങ്ങളും, ദുർന്യായങ്ങളും തന്നെയാണ് ഇക്കൂട്ടർ തന്നോടും പറയുന്നത്. ഇതൊന്നും പുത്തരിയല്ല. അതുകൊണ്ട് ക്ഷമിച്ചുകൊള്ളുക. അല്ലാഹു പൊറുക്കേണ്ടവർക്ക് പൊറുത്തുകൊടുക്കുകയും, ശിക്ഷിക്കേണ്ടവരെ കഠിനമായി ശിക്ഷിക്കുകയും ചെയ്തുകൊള്ളും എന്ന് സാരം. ഒരുപക്ഷേ, ആയത്തിന്റെ താൽപര്യം ഇപ്രകാരവും വരാം: മുമ്പുള്ള പ്രവാചകൻമാരോട് പറയപ്പെട്ട കാര്യങ്ങൾ- അല്ലാഹുവിങ്കൽനിന്ന് അവർക്ക് നൽകപ്പെട്ടിരുന്ന സന്ദേശങ്ങളും നിയമനിർദ്ദേശങ്ങളും- തന്നെയാണ് നിന്നോടും പറയപ്പെടുന്നത്. എന്നിരിക്കെ, നീയൊരു നവീന വാദിയാണെന്നും, മുമ്പില്ലാത്ത ഒരു പുത്തൻ മതത്തിന്റെ സ്ഥാപകനാണെന്നുമുള്ള ഇവരുടെ ആരോപണങ്ങൾ നിരർത്ഥമാണ്. الله اعلم

സത്യദീക്ഷയോ, വീണ്ടുവിചാരമോ ഇല്ലാത്തവർ സത്യത്തിനുനേരെ നടത്തുന്ന ആരോപണങ്ങൾ കഴമ്പുള്ളതായിക്കൊള്ളണമെന്നില്ലല്ലോ. ഇത്തരത്തിൽപ്പെട്ട ഒരാക്ഷേപമാണ്, എന്തുകൊണ്ട് ഖുർആൻ അറബിയല്ലാത്ത ഒരു ഭാഷയിൽ ആയില്ല എന്ന ആക്ഷേപം. അറബിയായ മുഹമ്മദ് ഒരു അറബിഗ്രന്ഥം കൊണ്ടുവരുന്നത് സ്വാഭാവികമാണ്. അതിലൊരു പ്രത്യേകതയുമില്ല. അല്ലാഹുവിങ്കൽനിന്നുള്ളതാണെങ്കിൽ എന്തു

കൊണ്ട് അത് വേറൊരു ഭാഷയിൽ ആയിക്കൂടാ? അല്ലാഹുവിന് എല്ലാ ഭാഷയും ഒരു പോലെയല്ലേ? ഇതാണവരുടെ ന്യായം. അടുത്ത ആയത്തിൽ ഇതിന് അല്ലാഹു മറുപടി പറയുന്നു:-

وَلَوْ جَعَلْنَٰهُ قُرْءَانًا أَعْجَمِيًّا لَّقَالُوا۟ لَوْلَا فُصِّلَتْ ءَايَٰتُهُۥٓ ۖ ءَا۬عْجَمِىٌّ وَعَرَبِىٌّ ۗ قُلْ هُوَ لِلَّذِينَ ءَامَنُوا۟ هُدًى وَشِفَآءٌ ۖ وَٱلَّذِينَ لَا يُؤْمِنُونَ فِىٓ ءَاذَانِهِمْ وَقْرٌ وَهُوَ عَلَيْهِمْ عَمًى ۚ أُو۟لَٰٓئِكَ يُنَادَوْنَ مِن مَّكَانٍۭ بَعِيدٍ ﴿٤٤﴾

**﴿44﴾ നാം അതിനെ അറബിയല്ലാത്ത 'ക്വുർആൻ' ആക്കിയിരുന്നുവെങ്കിൽ അവർ പറഞ്ഞേക്കും: 'അതിന്റെ 'ആയത്തു'കൾ [സൂക്തങ്ങൾ] വിശദീകരിച്ച് പറയപ്പെടാത്തതെന്താണ്?! (ഗ്രന്ഥം) ഒരു അനറബിയും, (പ്രവാചകൻ) ഒരു അറബിയുമോ [ഇതെന്ത് കഥ]?! പറയുക: 'വിശ്വസിച്ചവർക്ക് അത് മാർഗദർശനവും (രോഗശ)മനവും (അഥവാ ആശ്വാസപ്രദവും) ആകുന്നു.**

**വിശ്വസിക്കാത്തവർക്കാകട്ടെ, അവരുടെ കാതുകളിൽ ഒരു (തരം) കട്ടിയുണ്ട്; അത് അവർക്ക് ഒരു (തരം) അന്ധതയുമാണ്.' അക്കൂട്ടർ ഒരു വിദൂരമായ സ്ഥലത്തുനിന്ന് വിളിക്കപ്പെടുകയാണ്.**

**﴿44﴾** وَلَوْ جَعَلْنَاهُ നാമതിനെ ആക്കിയിരുന്നുവെങ്കിൽ قُرْآنًا أَعْجَمِيًّا അനറബി (അറബിയല്ലാത്ത) ഭാഷയിലുള്ള ക്വുർആൻ لَقَالُوا അവർ പറയുകതന്നെ ചെയ്യും لَوْلَا فُصِّلَتْ എന്തുകൊണ്ട് വിശദീകരിക്കപ്പെട്ടില്ല, വിവരിച്ചു പറയപ്പെടാത്തതെന്താണ് آيَاتُهُ അതിലെ ആയത്ത് (സൂക്തം)കൾ أَأَعْجَمِيٌّ ഒരു അനറബിയോ وَعَرَبِيٌّ ഒരു അറബിയുമോ قُلْ هُوَ പറയുക അത് لِلَّذِينَ آمَنُوا വിശ്വസിച്ചവർക്ക് هُدًى മാർഗദർശനമാണ് وَشِفَاءٌ ശമനം, ആശ്വാസവും وَالَّذِينَ لَا يُؤْمِنُونَ വിശ്വസിക്കാത്തവരാകട്ടെ فِي آذَانِهِمْ അവരുടെ കാതുകളിലുണ്ട് وَقْرٌ ഒരു കട്ടി, ഭാരം وَهُوَ അത് عَلَيْهِمْ അവരിൽ, അവർക്ക് عَمًى ഒരു അന്ധതയുമാണ് أُولَٰئِكَ അക്കൂട്ടർ يُنَادَوْنَ അവർ വിളിക്കപ്പെടുന്നു مِنْ مَكَانٍ ഒരു സ്ഥലത്തുനിന്ന് بَعِيدٍ ദൂരമായ

വളരെ ദൂരത്തുനിന്ന് ഒരാളെ വിളിച്ചാൽ അയാൾക്കത് കേൾക്കുവാനോ അതിന് ഉത്തരം നൽകുവാനോ സാധിക്കുകയില്ലല്ലോ. ഉപദേശിക്കുന്ന കാര്യം മനസ്സിലാക്കാതെയും ഗൗനിക്കാതെയും ഇരിക്കുന്നവരെ അങ്ങനെയുള്ളവരോട് സാദൃശ്യപ്പെടുത്തിക്കൊണ്ട് ഉപമാരൂപത്തിൽ പറയപ്പെടുന്നതാണ് 'അവർ വിദൂരമായ സ്ഥലത്തുനിന്ന് വിളിക്കപ്പെടുന്നു' എന്ന വാക്യം.

ക്വുർആൻ എന്തുകൊണ്ട് അറബിയല്ലാത്ത മറ്റൊരു ഭാഷയിൽ ആയില്ല എന്നതിനുള്ള മറുപടിയാണ് ഈ വചനത്തിലുള്ളത്. അറബികളായ ഞങ്ങൾക്ക് മറ്റൊരു ഭാഷയിൽ ഉപദേശം നൽകിയിട്ടെന്താണ് ഫലം?! ഞങ്ങളുടെ ഭാഷയിൽ എന്തുകൊണ്ട് ഞങ്ങൾക്ക് കാര്യങ്ങൾ വിവരിച്ചു തന്നുകൂടാ?! ഇതിന്റെ പ്രബോധകനാണെങ്കിൽ അറബി, അദ്ദേഹം അറബികളായ ഞങ്ങളുമായിട്ടാണ് ബന്ധപ്പെട്ടുകൊണ്ടിരിക്കുന്നതും, എന്നിരിക്കെ, അദ്ദേഹത്തിന് നൽകപ്പെടുന്ന വേദഗ്രന്ഥം ഒരന്യ ഭാഷയിലാകുന്നത് ഒരിക്കലും ന്യായമല്ലല്ലോ എന്നൊക്കെ അവർ വാദിച്ചേക്കും. ഈ വാദം ന്യായവുമാണ്. അതുകൊണ്ടാണ് ക്വുർആൻ അറബിഭാഷയിലാക്കിയത് എന്നുസാരം.

ക്വുർആനിലേക്ക് മനസ്സുകൊടുത്ത് ശ്രദ്ധിക്കുകയും അതിൽ വിശ്വസിക്കുകയും ചെയ്യുന്നവർക്ക് അത് മാർഗദർശനം നൽകുന്നു. മാനസികമായ രോഗങ്ങൾക്ക് - സംശയങ്ങൾക്കും, വിശ്വാസവൈകല്യങ്ങൾക്കും- അത് ശമനവും നൽകുന്നു. നേരെമറിച്ച് അതിലേക്ക് ശ്രദ്ധകൊടുക്കാതെ നിഷേധിക്കുന്നവർക്ക് അതുമൂലം യാതൊരു നന്മയും സിദ്ധിക്കുന്നില്ലെന്ന് മാത്രമല്ല, നിഷേധം നിമിത്തം അവർ നഷ്ടം മാത്രം സമ്പാദിക്കുകയും ചെയ്യും. وَلَا يَزِدُ الظَّالِمِينَ إِلَّا خَسَارًا – بنو إسرائيل . (അക്രമികൾക്ക് അത്- ക്വുർആൻ- നഷ്ടത്തെയല്ലാതെ വർദ്ധിപ്പിക്കുകയില്ല.) ക്വുർആന്റെ നേരെ അവർ കേവലം ബധിരൻമാരും, അന്ധൻമാരുമായി ചമഞ്ഞതാണ് അതിന് കാരണം. അല്ലാതെ ക്വുർആന്റെ പോരായ്മയോ കൊള്ളരുതായ്മയോ അല്ല. അവർ കണ്ണ് തുറന്നുനോക്കുകയോ, ചെവികൊടുത്ത് കേൾക്കുകയോ ചെയ്തിരുന്നെങ്കിൽ ഈ ക്വുർആൻ അവർക്കും മാർഗദർശനവും ശമനവും നൽകുമായിരുന്നു.

ഇവിടെയും സൂ: ഇസ്റാഉ് 82 ലും ക്വുർആനെപ്പറ്റി شِفَاءٌ (രോഗശമനം- അല്ലെങ്കിൽ ആശ്വാസം) എന്ന് പറഞ്ഞതിന്റെ താൽപര്യം ശാരീരികമായ രോഗങ്ങൾക്കുള്ള ശമനം എന്ന അർത്ഥത്തിലല്ല. സംശയം, വിശ്വാസവൈകല്യം മുതലായ മാനസികമായ രോഗങ്ങൾക്കുള്ള ശമനം എന്ന അർത്ഥത്തിലാകുന്നു. സൂ: യൂനുസ് 57 ൽ وَشِفَاءٌ لِّمَا فِي الصُّدُورِ (ഹൃദയങ്ങളിൽ ഉള്ളതിന് ശമനവും) എന്ന് അല്ലാഹു അത് വ്യക്തമായിത്തന്നെ പ്രസ്താവിച്ചിരിക്കുന്നു.

## വിഭാഗം - 6

وَلَقَدْ ءَاتَيْنَا مُوسَى ٱلْكِتَـٰبَ فَٱخْتُلِفَ فِيهِ ۗ وَلَوْلَا كَلِمَةٌ سَبَقَتْ مِن رَّبِّكَ لَقُضِىَ بَيْنَهُمْ ۚ وَإِنَّهُمْ لَفِى شَكٍّ مِّنْهُ مُرِيبٍ ﴿٤٥﴾

**《45》 മൂസാക്ക് നാം വേദഗ്രന്ഥം കൊടുക്കുകയുണ്ടായി. എന്നിട്ട് അതിലും ഭിന്നിപ്പുണ്ടായി. നിന്റെ റബ്ബിന്റെ പക്കൽനിന്ന് ഒരു വാക്കുമുമ്പുണ്ടായിട്ടില്ലായിരുന്നുവെങ്കിൽ, അവർക്കിടയിൽ (ഉടൻതന്നെ) വിധി നടത്തപ്പെടുമായിരുന്നു. നിശ്ചയമായും അവർ, ഇതിനെ [ക്വുർആനെ]ക്കുറിച്ച് ആശങ്കാജനകമായ സംശയത്തിൽ തന്നെ.**

مَّنۡ عَمِلَ صَٰلِحٗا فَلِنَفۡسِهِۦۖ وَمَنۡ أَسَآءَ فَعَلَيۡهَاۗ وَمَا رَبُّكَ بِظَلَّٰمٖ لِّلۡعَبِيدِ ﴿٤٦﴾

﴿46﴾ ആരെങ്കിലും സല്‍ക്കര്‍മം പ്രവര്‍ത്തിച്ചാല്‍, തനിക്കുതന്നെയാണ് (അതിന്റെ ഗുണം). ആരെങ്കിലും തിന്മ ചെയ്താലും തന്റെ മേല്‍തന്നെ (അതിന്റെ ദോഷം). നിന്റെ റബ്ബ് അടിമകളോട് അക്രമം പ്രവര്‍ത്തിക്കുന്നവനല്ലതന്നെ.

---

﴿45﴾ وَلَقَدۡ ءَاتَيۡنَا നാം കൊടുത്തിട്ടുണ്ട് مُوسَى ٱلۡكِتَٰبَ മൂസാക്ക് ഗ്രന്ഥം فَٱخۡتُلِفَ എന്നിട്ട് ഭിന്നിക്കപ്പെട്ടു (ഭിന്നിപ്പുണ്ടായി) فِيهِ അതില്‍ وَلَوۡلَا كَلِمَةٞ ഒരു വാക്ക് ഇല്ലായിരുന്നുവെങ്കില്‍ سَبَقَتۡ മുന്‍കഴിഞ്ഞ, മുമ്പുണ്ടായി مِن رَّبِّكَ നിന്റെ റബ്ബിന്റെ പക്കല്‍നിന്ന് لَقُضِيَ വിധിക്ക(തീരുമാനിക്ക)പ്പെടുമായിരുന്നു بَيۡنَهُمۡ അവര്‍ക്കിടയില്‍ وَإِنَّهُمۡ നിശ്ചയമായും അവര്‍ لَفِي شَكّٖ സംശയത്തില്‍ തന്നെയാണ് مِّنۡهُ അതിനെപ്പറ്റി مُرِيبٖ സന്ദേഹകരമായ, ആശങ്കാജനകമായ ﴿46﴾ مَّنۡ عَمِلَ ആരെങ്കിലും പ്രവര്‍ത്തിച്ചാല്‍ صَٰلِحٗا നല്ലത് (സല്‍ക്കര്‍മം) فَلِنَفۡسِهِۦ എന്നാല്‍ (അത്) തനിക്ക് (തന്റെ ദേഹത്തിന്) തന്നെ وَمَنۡ أَسَآءَ ആരെങ്കിലും തിന്മ ചെയ്താല്‍ فَعَلَيۡهَا തന്റെ (അതിന്റെ) മേല്‍ തന്നെ وَمَا رَبُّكَ നിന്റെ റബ്ബ് അല്ല بِظَلَّٰمٖ അക്രമകാരി لِّلۡعَبِيدِ അടിമകളോട്

---

മുന്‍പുണ്ടായിട്ടുള്ള വാക്ക് (كَلِمَةٞ سَبَقَتۡ) എന്ന് പറഞ്ഞത്, ഐഹികജീവിതത്തില്‍ വെച്ച് ചെയ്യുന്ന ദുഷ്ക്കര്‍മങ്ങളുടെ ശിക്ഷ പരലോകത്തുവെച്ചാണ് നല്‍കുക എന്ന നിശ്ചയത്തെ ഉദ്ദേശിച്ചാകുന്നു. ഈ വചനങ്ങള്‍ നബി തിരുമേനി (ﷺ)ക്ക് മനസ്സമാധാനം നല്‍കുന്നതും, അതേസമയത്ത് അവിശ്വാസികള്‍ക്ക് താക്കീത് ഉള്‍ക്കൊള്ളുന്നതുമാകുന്നു.

## ജുസ്ഉ് - 25

۞ إِلَيۡهِ يُرَدُّ عِلۡمُ ٱلسَّاعَةِۚ وَمَا تَخۡرُجُ مِن ثَمَرَٰتٖ مِّنۡ أَكۡمَامِهَا وَمَا تَحۡمِلُ مِنۡ أُنثَىٰ وَلَا تَضَعُ إِلَّا بِعِلۡمِهِۦۚ

﴿47﴾ അവങ്കലേക്കാണ് അന്ത്യസമയത്തിന്റെ [ലോകാവസാനഘട്ടത്തിന്റെ] അറിവ് മടക്കപ്പെടുന്നത്. ഏത് ഫലങ്ങളും തന്നെ, അവയുടെ (കുലകളിലുള്ള) പോളകളില്‍നിന്ന് പുറത്തുവരുന്നില്ല; ഒരു സ്ത്രീയും ഗര്‍ഭം ധരിക്കുന്നുമില്ല; പ്രസവിക്കുന്നുമില്ല; അവന്റെ അറിവോടുകൂടിയല്ലാതെ!

وَيَوْمَ يُنَادِيهِمْ أَيْنَ شُرَكَآءِى قَالُوٓا۟ ءَاذَنَّـٰكَ مَا مِنَّا مِن شَهِيدٍ ﴿٤٧﴾

'എന്റെ പങ്കുകാർ എവിടെ?!' എന്ന് അവൻ അവരെ വിളി(ച്ചു ചോദി)ക്കുന്ന ദിവസം, അവർ പറയും: 'ഞങ്ങൾ നിന്നോട് പ്രഖ്യാപിക്കുന്നു. ഞങ്ങളിൽ (അതിന്) സാക്ഷ്യം വഹിക്കുന്ന ഒരാളുമില്ലെന്ന്!'

وَضَلَّ عَنْهُم مَّا كَانُوا۟ يَدْعُونَ مِن قَبْلُ ۖ وَظَنُّوا۟ مَا لَهُم مِّن مَّحِيصٍ ﴿٤٨﴾

《48》 അവർ മുമ്പ് വിളിച്ച് (പ്രാർത്ഥിച്ചു) വന്നിരുന്നവ അവരിൽനിന്ന് തെറ്റി (മറഞ്ഞ്) പോകയും ചെയ്യും. ഓടിപ്പോകാവുന്ന ഒരു (രക്ഷാ) സ്ഥലവും തങ്ങൾക്ക് ഇല്ലെന്ന് അവർക്ക് വിചാരം [ഉറപ്പ്] വരുകയും ചെയ്യും.

---

《47》 إِلَيْهِ يُرَدُّ അവങ്കലേക്കത്രെ മടക്കപ്പെടുക عِلْمُ السَّاعَةِ അന്ത്യഘട്ടത്തിന്റെ അറിവ് وَمَا تَخْرُجُ പുറപ്പെടുന്നില്ല, പുറത്തുവരികയില്ല مِنْ ثَمَرَاتٍ ഫലങ്ങളിൽനിന്ന് (യാതൊന്നും) مِنْ أَكْمَامِهَا അവയുടെ പാള (പോള, പൊതുമ്പ്)കളിൽനിന്ന് وَمَا تَحْمِلُ ഗർഭം ധരിക്കുന്നുമില്ല مِنْ أُنثَىٰ ഒരു സ്ത്രീയും وَلَا تَضَعُ അവൾ പ്രസവിക്കുന്നുമില്ല إِلَّا بِعِلْمِهِ അവന്റെ അറിവോടെയല്ലാതെ وَيَوْمَ يُنَادِيهِمْ അവൻ അവരെ വിളിക്കുന്ന (വിളിച്ച് ചോദിക്കുന്ന) ദിവസം أَيْنَ شُرَكَائِي എന്റെ പങ്കുകാർ എവിടെ قَالُوا അവർ പറയും آذَنَّاكَ ഞങ്ങൾ നിന്നോട് പ്രഖ്യാപിക്കുന്നു, അറിയിപ്പ് നൽകുന്നു مَا مِنَّا ഞങ്ങളിൽ നിന്ന് (ആരും) ഇല്ല مِنْ شَهِيدٍ സാക്ഷ്യം വഹിക്കുന്ന ഒരാളും, ദൃക്സാക്ഷിയും 《48》 وَضَلَّ പിഴച്ചു (തെറ്റി, മറഞ്ഞു) പോകയും ചെയ്യും عَنْهُمْ അവരെ വിട്ടു مَا كَانُوا അവരായിരുന്നത് يَدْعُونَ അവർ വിളിക്കുക, പ്രാർത്ഥിക്കുക مِنْ قَبْلُ മുമ്പ് وَظَنُّوا അവർക്ക് വിചാരമുണ്ടാകുക (അവർ ധരിക്കുക, ഉറപ്പിക്കുക)യും ചെയ്യും مَا لَهُمْ അവർക്കില്ല എന്ന് مِنْ مَحِيصٍ ഓടിപ്പോകാനുള്ള (രക്ഷപ്പെടാനുള്ള) ഒരു സ്ഥലവും

---

ലോകാവസാന സമയമാകുന്ന ആ അന്ത്യനിമിഷത്തെപ്പറ്റി അല്ലാഹുവിന് മാത്രമേ അറിഞ്ഞുകൂടൂ. അതിനെപ്പറ്റി ആരോട് ചോദിച്ചാലും, അത് അല്ലാഹുവിനറിയാമെന്ന് പറഞ്ഞ് അല്ലാഹുവിങ്കലേക്ക് മടക്കുവാനേ സാധിക്കുകയുള്ളൂ. മനുഷ്യരിൽനിന്നോ, മലക്കുകളിൽ നിന്നോ ഉള്ള ദൈവദൂതൻമാർക്കുപോലും അതറിയുകയില്ല. മനുഷ്യരിൽവെച്ച് ഏറ്റവും ഉന്നതനായ നബി തിരുമേനി ﷺ യോട്, മലക്കുകളിൽവെച്ച് ഏറ്റവും ശ്രേഷ്ഠനായ ജിബ്‌രീൽ (അ) അതിനെപ്പറ്റി ചോദിച്ചപ്പോൾ, നബി കൊടുത്ത മറുപടി ما المسؤل عنها باعلم من السائل (അതിനെക്കുറിച്ച് ചോദിക്കപ്പെട്ടവൻ ചോദ്യകർത്താവിനെക്കാൾ അറിയുന്നവനല്ല) എന്നാണല്ലോ.*(*)*

---

***(*)** നബി ﷺ യോട് മതകാര്യങ്ങൾ ചോദിച്ചറിയേണ്ടുന്നവിധം സ്വഹാബികൾക്ക്* ▸▸

ലോകത്ത് നടക്കുന്ന സകല കാര്യങ്ങളും ചെറുതെന്നോ വലുതെന്നോ വ്യത്യാസമില്ലാതെ, സൂക്ഷ്മമായും, കൃത്യമായും, അല്ലാഹു അറിയുന്നു. സംഭവിക്കുമ്പോൾ മാത്രമല്ല, അതിന് മുമ്പുതന്നെ അവനറിയാം. ചില ആളുകൾ- ഇവരിൽ മുസ്‌ലിം സമുദായത്തിലുള്ള ചില വിഡ്ഢികളെയും കാണാം- അല്ലാഹുവിന്റെ അറിവ് കേവലം മൊത്തക്കണക്കിലാണെന്നും, ഓരോ കാര്യത്തെയും സംബന്ധിച്ച വിശദവിവരം അവനില്ലെന്നും ജൽപിക്കാറുണ്ട്. വാസ്തവത്തിൽ അവരുടെ കുടുസ്സായ ചിന്താഗതിയും, അല്ലാഹുവിന്റെ മഹൽഗുണങ്ങളുടെ പരിപൂർണതയെക്കുറിച്ചുള്ള അജ്ഞതയുമാണതിന് കാരണം. 47 -ാം വചനത്തിൽ കാണുന്ന മൂന്ന് ഉദാഹരണങ്ങളിൽ നിന്ന് നിഷ്പക്ഷബുദ്ധികൾക്ക് ഈ വാസ്തവം കണ്ടെത്താവുന്നതാണ്. ഇതുമാത്രമല്ല, ഇതുപോലെയും, ഇതിനെക്കാൾ വ്യക്തമായും ക്വുർആൻ പലേടത്തും ഈ വാസ്തവം തുറന്ന് പ്രസ്താവിച്ചിട്ടുള്ളതാണ്. ഇവിടെ അതിനെപ്പറ്റി കൂടുതൽ വിവരിക്കുന്നില്ല. ഉദാഹരണമായി, സൂ: സബഉ്: 3, 4; ഫാത്വിർ: 11; അൻആം: 59 മുതലായവ നോക്കുക.

അല്ലാഹുവിന്റെ അധികാരാവകാശങ്ങളിലും, ഗുണഗണങ്ങളിലും സമത്വം കല്പിച്ചുകൊണ്ട് പരദൈവങ്ങളെ സ്വീകരിച്ചുവന്നിരുന്ന മുശ്‌രിക്കുകളെ ആക്ഷേപിച്ചും പരിഹസിച്ചും കൊണ്ട് മഹ്ശറിൽവെച്ച് അല്ലാഹു ചോദിക്കുന്ന ചോദ്യവും, അവരുടെ മറുപടിയുമാണ് 47 -ാം വചനത്തിൽ കാണുന്നത്. ആ മറുപടിയുടെ താല്പര്യം രണ്ട് മൂന്ന് പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്:

1) ഞങ്ങൾ മുമ്പ് അബദ്ധത്തിൽ അവരെ പങ്കുകാരാക്കിവെച്ചിരുന്നുവെങ്കിലും, ഇപ്പോഴതിൽനിന്ന് ഞങ്ങൾ ഒഴിഞ്ഞുമാറിയിരിക്കുന്നു, ഇപ്പോൾ ഞങ്ങൾ അതിന് സാക്ഷ്യം നൽകുന്നില്ല എന്നുള്ള പ്രഖ്യാപനമാണത്.

2) ഞങ്ങൾ അവരെ ആരാധിച്ചിട്ടില്ല, അവർ നിന്റെ പങ്കുകാരാണെന്ന് ഞങ്ങൾ സാക്ഷ്യം വഹിച്ചിട്ടുമില്ല എന്നുള്ള വ്യാജപ്രസ്താവനയാണത്.

3) അവർ എവിടെപ്പോയെന്ന് ഞങ്ങൾക്കറിഞ്ഞുകൂടാ. ഞങ്ങളാരുംതന്നെ അവരെ കാണുന്നില്ല എന്ന് അറിയിക്കുകയാണ്. ഒടുവിലത്തെ അഭിപ്രായമനുസരിച്ച് شَهِيد എന്ന് വാക്കിന് 'കാണുന്നവൻ' എന്നായിരിക്കും അർത്ഥം.

لَّا يَسْـَٔمُ ٱلْإِنسَـٰنُ مِن دُعَآءِ ٱلْخَيْرِ وَإِن مَّسَّهُ ٱلشَّرُّ فَيَـُٔوسٌ قَنُوطٌ ﴿٤٩﴾

**﴾49﴿ ഗുണത്തിനു (വേണ്ടി) പ്രാർത്ഥിക്കുന്നതിനാൽ മനുഷ്യന് മടുപ്പുണ്ടാകുന്നതല്ല; അവനെ ദോഷം ബാധിച്ചുവെങ്കിലോ, അപ്പോൾ (അവൻ) ആശ മുറിഞ്ഞ് നിരാശനുമായിരിക്കും.**

---

﴾49﴿ لَا يَسْأَمُ മടുക്കുക (വെറുക്കുക, കുഴങ്ങുക)യില്ല الْإِنْسَانُ മനുഷ്യൻ مِنْ دُعَاءِ പ്രാർത്ഥന നിമിത്തം, പ്രാർത്ഥനയാൽ الْخَيْرِ നന്മയുടെ (ഗുണത്തിനുള്ള) وَإِنْ مَسَّهُ അവനെ ബാധിച്ചുവെങ്കിൽ الشَّرُّ ദോഷം, തിന്മ فَيَئُوسٌ അപ്പോൾ നിരാശനായിരിക്കും

---

◀◀ *മനസ്സിലാക്കി കൊടുപ്പാനായി ജിബ്‌രീൽ (അ) മനുഷ്യരൂപത്തിൽ വന്ന് നബിﷺയുമായി പല ചോദ്യോത്തരങ്ങൾ നടത്തിയ സംഭവം വിവരിക്കുന്നതും, ഇമാം മുസ്‌ലിം (റ) രേഖപ്പെടുത്തിയിട്ടുള്ളതുമായ പ്രസിദ്ധ ഹദീഥിലെ ഒരു വാചകമാണിത്.*

قَنُوطٌ ആശയറ്റ, ആശ മുറിഞ്ഞവൻ

മനുഷ്യന്റെ ചില സ്വഭാവങ്ങളാണ് ഈ വചനത്തിലും അടുത്ത വചനങ്ങളിലും അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. ആരോഗ്യം, ധനം, സൗഖ്യം ആദിയായ ഗുണങ്ങൾക്കു വേണ്ടി അവൻ പ്രാർത്ഥിച്ചുകൊണ്ടിരിക്കും. അതിലവന് മടുപ്പും ക്ഷീണവും തോന്നുകയില്ല. എത്ര കിട്ടിയാലും മതിവരികയുമില്ല. നബിﷺ പറയുന്നു: لَوْ كَانَ لابْنِ آدَمَ وَادِيَانِ مِنْ مَالٍ لَابْتَغَى ثَالِثًا وَلَا يَمْلَأُ جَوْفَ ابْنِ آدَمَ إِلَّا التُّرَابُ (ആദമിന്റെ മകൻ- മനുഷ്യന്- സ്വർണത്തിന്റെ രണ്ട് താഴ്‌വരകൾ ഉണ്ടായെങ്കിൽ അവൻ മൂന്നാമത്തേതിനും വ്യാമോഹിക്കുന്നതാണ്. ആദമിന്റെ മകന്റെ വയറ് മണ്ണുകൊണ്ടല്ലാതെ നിറയുകയില്ല. (ബു; മു.) നേരെമറിച്ച് എന്തെങ്കിലുമൊരു ദോഷമോ കെടുതിയോ ബാധിക്കുമ്പോഴേക്കും അവന്റെ ക്ഷമയും ആശയും നശിച്ച് അക്ഷമയും നിരാശയും അനുഭവപ്പെടുന്നു. എന്നാൽ, കഷ്ടത നീങ്ങി സന്തോഷം ലഭിച്ചുകൊണ്ടിരിക്കുമ്പോൾ അതിനവൻ നന്ദിയുള്ളവനായിരിക്കുമോ? അതുമില്ല. അപ്പോഴേക്കും അവൻ അഹങ്കാരിയും അവകാശവാദിയുമായി മാറുകയാണ് ചെയ്യുന്നത്. ക്രമേണ ധിക്കാരവും നിഷേധവും! അല്ലാഹു പറയുന്നു:-

وَلَئِنْ أَذَقْنَـٰهُ رَحْمَةً مِّنَّا مِنۢ بَعْدِ ضَرَّآءَ مَسَّتْهُ لَيَقُولَنَّ هَـٰذَا لِى وَمَآ أَظُنُّ ٱلسَّاعَةَ قَآئِمَةً وَلَئِن رُّجِعْتُ إِلَىٰ رَبِّىٓ إِنَّ لِى عِندَهُۥ لَلْحُسْنَىٰ ۚ

**﴾50﴿ അവന് ബാധിച്ച കഷ്ടതക്കു ശേഷമായി നമ്മുടെ പക്കൽനിന്ന് വല്ല കാരുണ്യവും (അഥവാ അനുഗ്രഹവും) നാമവനെ ആസ്വദിപ്പിച്ചുവെങ്കിലോ, നിശ്ചയമായും അവൻ പറയും: 'ഇത് എനിക്ക് (അർഹതയു) ള്ളതാണ്; അന്ത്യസമയം നിലവിൽ വരുന്ന ഒന്നാണെന്ന് ഞാൻ വിചാരിക്കുന്നില്ല; എന്റെ രക്ഷിതാവിങ്കലേക്ക് (ഒരു പക്ഷേ,) ഞാൻ മടക്കപ്പെട്ടാൽപോലും, നിശ്ചയമായും എനിക്ക് അവന്റെ അടുക്കൽ ഏറ്റവും നല്ല നിലതന്നെ ഉണ്ടായിരിക്കുന്നതാണ്.'**

فَلَنُنَبِّئَنَّ ٱلَّذِينَ كَفَرُوا۟ بِمَا عَمِلُوا۟ وَلَنُذِيقَنَّهُم مِّنْ عَذَابٍ غَلِيظٍ ﴿٥٠﴾

**എന്നാൽ, (ഇങ്ങനെ) അവിശ്വസിച്ചവരെ അവർ പ്രവർത്തിച്ചതിനെപ്പറ്റി നാം ബോധ്യപ്പെടുത്തുക തന്നെ ചെയ്യും; അവർക്ക് കടുത്ത ശിക്ഷയിൽനിന്ന് നാം ആസ്വദിപ്പിക്കുകയും ചെയ്യും.**

وَإِذَآ أَنْعَمْنَا عَلَى ٱلْإِنسَـٰنِ أَعْرَضَ وَنَـَٔا بِجَانِبِهِۦ وَإِذَا مَسَّهُ ٱلشَّرُّ فَذُو

**﴾51﴿ മനുഷ്യന്റെമേൽ നാം അനുഗ്രഹം ചെയ്താൽ, അവൻ (അവഗണിച്ച്) തിരിഞ്ഞുകളയുകയും, (അഹംഭാവം നടിച്ച്) തന്റെ പാർശ്വവു**

**മായി അകന്നുപോകുകയും ചെയ്യും. അവനെ ദോഷം ബാധിച്ചാൽ, അപ്പോൾ (അവൻ) വിശാലമായ പ്രാർത്ഥനക്കാരനുമായിരിക്കും.** دُعَآءٍ عَرِيضٍ ﴿٥١﴾

---

﴾50﴿ وَلَئِنْ أَذَقْنَاهُ അവനെ നാം ആസ്വദിപ്പിച്ചുവെങ്കിലോ رَحْمَةً مِّنَّا നമ്മുടെ പക്കൽനിന്ന് വല്ല കാരുണ്യവും مِنۢ بَعْدِ ضَرَّآءَ കഷ്ടതക്കുശേഷം مَسَّتْهُ അവനെ ബാധിച്ച لَيَقُولَنَّ നിശ്ചയമായും അവൻ പറയും هَٰذَا لِي ഇത് എനിക്കുള്ളതാണ്, എന്റേതാണ് وَمَا أَظُنُّ ഞാൻ വിചാരിക്കുന്നുമില്ല السَّاعَةَ അന്ത്യസമയത്തെ قَآئِمَةً നിലവിൽ വരുന്നതാണെന്ന് وَلَئِن رُّجِعْتُ ഞാൻ (എന്നെ) മടക്കപ്പെട്ടുവെങ്കിൽതന്നെ إِلَىٰ رَبِّي എന്റെ റബ്ബിങ്കലേക്ക് إِنَّ لِي നിശ്ചയമായും എനിക്കുണ്ടായിരിക്കും عِندَهُ അവന്റെ അടുക്കൽ لَلْحُسْنَىٰ ഏറ്റവും നല്ല തുതന്നെ فَلَنُنَبِّئَنَّ എന്നാൽ നിശ്ചയമായും നാം ബോധ്യപ്പെടുത്തും, അറിയിച്ചുകൊടുക്കും الَّذِينَ كَفَرُوا അവിശ്വസിച്ചവർക്ക് بِمَا عَمِلُوا അവർ പ്രവർത്തിച്ചതിനെപ്പറ്റി وَلَنُذِيقَنَّهُم അവർക്ക് നാം ആസ്വദിപ്പിക്കുകയും ചെയ്യും مِّنْ عَذَابٍ ശിക്ഷയിൽ നിന്ന് غَلِيظٍ കടുത്ത, ഉരത്ത, കനത്ത ﴾51﴿ وَإِذَا أَنْعَمْنَا നാം അനുഗ്രഹം ചെയ്താൽ عَلَى الْإِنسَانِ മനുഷ്യന്റെ മേൽ أَعْرَضَ അവൻ തിരിഞ്ഞുകളയും وَنَأَىٰ അവൻ അകന്ന് (ഒഴിഞ്ഞ്) പോകയും ചെയ്യും بِجَانِبِهِ അവന്റെ പാർശ്വവുമായി, പാർശ്വംകൊണ്ട് وَإِذَا مَسَّهُ അവനെ സ്പർശിച്ചാൽ, തൊട്ടാൽ الشَّرُّ ദോഷം, തിന്മ فَذُو دُعَآءٍ അപ്പോൾ പ്രാർത്ഥനക്കാരനായിരിക്കം عَرِيض വിശാല (വിസ്തൃത)മായ

---

نَأَىٰ بِجَانِبِهِ ( അവൻ തന്റെ പാർശ്വവുമായി അകന്നുപോയി) എന്ന് പറഞ്ഞതിന്റെ താൽപര്യം, നന്ദിയില്ലാതെ അഹംഭാവം നടിച്ചുനിന്നു എന്നത്രെ. 'അവൻ ഊരതിരിച്ചു' എന്ന് മലയാളത്തിൽ പറയാറുള്ളതുപോലെ ഒരു അലങ്കാരപ്രയോഗമാണിത്. ഒരു വ്യാഖ്യാനത്തിന്റെ സഹായംകൂടാതെത്തന്നെ ഈ വചനങ്ങളിൽ ആശയം വ്യക്തമാണ ല്ലോ. സൂറത്തുൽ മആരിജിൽ അല്ലാഹു പറയുന്നു: إِنَّ الْإِنسَانَ خُلِقَ هَلُوعًا 0 إِذَا مَسَّهُ الشَّرُّ جَزُوعًا 0 وَإِذَا مَسَّهُ الْخَيْرُ مَنُوعًا - المعارج (സാരം: മനുഷ്യൻ വളരെ ദുർബ്ബലനായ നിലയിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. അവനെ ദോഷം സ്പർശിച്ചാൽ അവൻ അക്ഷമ നായിരിക്കും. അവനെ ഗുണം സ്പർശിച്ചാൽ അവൻ തടസ്സം വരുത്തുന്നവനുമായിരി ക്കും.(70 : 19 - 21) നമസ്കാരം പതിവാക്കുക, ചോദിച്ചുവരുന്നവർക്കും ചോദിക്കാൻ മടിക്കുന്നവർക്കും ദാനധർമങ്ങൾ ചെയ്യുക, അന്ത്യനാളിനെക്കുറിച്ച് വിശ്വാസമുണ്ടായി രിക്കുക, അല്ലാഹുവിന്റെ ശിക്ഷയെക്കുറിച്ച് ഭയമുണ്ടായിരിക്കുക, ചാരിത്രശുദ്ധിയെ സംര ക്ഷിക്കുക, വിശ്വസ്തത പാലിക്കുക, സാക്ഷ്യം ശരിക്ക് നിർവ്വഹിക്കുക, നമസ്കാ രത്തെക്കുറിച്ച് സൂക്ഷ്മതയുണ്ടായിരിക്കുക എന്നിത്യാദി ഗുണങ്ങളുള്ളവർ ഈ സ്വഭാ വത്തിൽനിന്ന് ഒഴിവായിരിക്കുമെന്ന് ഇതിനെത്തുടർന്നുള്ള വചനങ്ങളിൽ അവിടെ അല്ലാഹു എടുത്തുപറഞ്ഞിട്ടുമുണ്ട്. കൂടുതൽ വിവരം അവിടെവെച്ച് കാണാം. إِنْ شَاءَ الله

قُلْ أَرَءَيْتُمْ إِن كَانَ مِنْ عِندِ ٱللَّهِ ثُمَّ كَفَرْتُم بِهِۦ مَنْ أَضَلُّ مِمَّنْ هُوَ فِى شِقَاقٍۭ بَعِيدٍ ﴿٥٢﴾

**《52》 (നബിയേ) പറയുക: 'നിങ്ങള്‍ കണ്ടുവോ (-ഒന്ന് പറയുവിന്‍): ഇത് [ക്വുര്‍ആന്‍] അല്ലാഹുവിങ്കല്‍ നിന്നുള്ളതായിരിക്കും, എന്നിട്ട് നിങ്ങളതില്‍ അവിശ്വസിക്കുകയുമാണ് ചെയ്യുന്നതെങ്കില്‍, വിദൂരമായ കക്ഷി മത്സരത്തില്‍ സ്ഥിതി ചെയ്യുന്നവരെ [നിങ്ങളെ]ക്കാള്‍ വഴിപിഴച്ചവര്‍ (വേറെ) ആരാണ്?!'**

---

《52》 قُلْ നീ പറയുക أَرَأَيْتُمْ നിങ്ങള്‍ കണ്ടുവോ إِنْ كَانَ അതാണെങ്കില്‍ مِنْ عِنْدِ اللَّهِ അല്ലാഹുവിന്റെ പക്കല്‍നിന്ന് ثُمَّ എന്നിട്ട് (പിന്നെ) كَفَرْتُمْ നിങ്ങള്‍ അവിശ്വസിച്ചു, അവിശ്വസിച്ചിരിക്കയാണ് بِهِ അതില്‍ مَنْ أَضَلُّ ആരാണ് അധികം വഴിപിഴച്ചവന്‍ مِمَّنْ ഒരുവനെക്കാള്‍ هُوَ അവന്‍ فِي شِقَاقٍ കക്ഷിത്വത്തില്‍ (ചേരിപിരിവില്‍, ഭിന്നിപ്പില്‍ ആകുന്നു) بَعِيدٍ വിദൂരമായ, അകന്ന

---

ക്വുര്‍ആനെയും, അതിന്റെ സിദ്ധാന്തങ്ങളെയും നിഷേധിക്കുന്നവര്‍ക്ക്- അല്‍പമെങ്കിലും മനസ്സാക്ഷിയോ, സത്യാന്വേഷണബുദ്ധിയോ ഉണ്ടെങ്കില്‍- അവഗണിക്കുവാന്‍ കഴിയാത്ത ഒരു ചോദ്യമാണിത്. ഈ ക്വുര്‍ആന്‍- നബിﷺ പറയുന്നതുപോലെ- അല്ലാഹുവിങ്കല്‍ നിന്നുള്ളതാണെന്ന വസ്തുത യഥാര്‍ത്ഥമാണെന്നിരിക്കട്ടെ, (വാസ്തവത്തില്‍ അതാണ് യഥാര്‍ത്ഥവും) അപ്പോള്‍ അതില്‍ വിശ്വസിക്കാതെ നിഷേധിച്ച് മത്സരത്തിനും, കക്ഷിത്വത്തിനും മിനക്കെടുന്നവരെക്കാള്‍ വഴിപിഴച്ച ദുര്‍ഭഗന്‍മാര്‍ മറ്റാരെങ്കിലുമുണ്ടായിരിക്കുമോ? ഇല്ലതന്നെ. എനി, വാസ്തവത്തില്‍ അത് അല്ലാഹുവിങ്കല്‍നിന്നുള്ളതല്ല- നബി ﷺ കളവ് പറയുകയാണ്- എന്ന് സങ്കല്‍പിക്കുക. (معاذ الله) എന്നാലും അതില്‍ വിശ്വസിക്കുന്നതുമൂലം അവര്‍ക്ക് വളരെയേറെ നന്മകള്‍ കൈവരാനുണ്ടെന്ന് തീര്‍ച്ചയാണ്. അതും ഇല്ലെന്ന് വെക്കുക. എന്നാല്‍പോലും അതുമൂലം അവര്‍ക്ക് ഭാവിയില്‍ ഒരാപത്തും വരാനില്ലതാനും. ഒരു കവി പറഞ്ഞതെത്ര വാസ്തവം!-

قَال المنجم والطبيب كلاهما ٥ لن يحشر الاموات قلت اليكما

ان صح قولكما فلست بخاسر ٥ اوصح قولى فالخسار عليكما

(സാരം: ഗോളശാസ്ത്രക്കാരനും, പ്രകൃതി ശാസ്ത്രകാരനും പറയുന്നു: മരിച്ചുപോയവര്‍ പിന്നീട് ഒരുമിച്ചുകൂട്ടപ്പെടുന്നതേയല്ല എന്ന്. ഞാന്‍ പറഞ്ഞു: നില്‍ക്കട്ടെ! നിങ്ങള്‍ രണ്ടുകൂട്ടരും പറയുന്നത് ശരിയാണെങ്കില്‍ ഞാന്‍ ഒട്ടും നഷ്ടക്കാരനാവുകയില്ല. അതല്ല, എന്റെ വാക്ക് ശരിയാണെന്നുവന്നാല്‍, അപ്പോള്‍ നിങ്ങള്‍ക്ക് നഷ്ടം വരുവാനുണ്ടുതാനും.)

سَنُرِيهِمْ ءَايَٰتِنَا فِى ٱلْءَافَاقِ وَفِىٓ أَنفُسِهِمْ حَتَّىٰ يَتَبَيَّنَ لَهُمْ أَنَّهُ ٱلْحَقُّ

**《53》 നാനാഭാഗങ്ങളിലും- അവരില്‍തന്നെയും- നമ്മുടെ ദൃഷ്ടാന്തങ്ങള്‍ നാമവര്‍ക്ക് അടുത്ത് കാട്ടിക്കൊടുക്കുന്നതാണ്; അങ്ങനെ, അത്**

أَوَلَمۡ يَكۡفِ بِرَبِّكَ أَنَّهُۥ عَلَىٰ كُلِّ شَيۡءٖ شَهِيدٌ ﴿٥٣﴾

[ഖുർആൻ] യഥാർത്ഥം തന്നെയാണെന്ന് അവർക്ക് സ്പഷ്ടമായിത്തീരുന്നതാണ്. (നബിയേ) നിന്റെ രക്ഷിതാവ്- അതായത്, അവൻ എല്ലാ കാര്യത്തിനും ദൃക്സാക്ഷിയാണെന്നുള്ളത് -തന്നെ മതിയാകയില്ലേ?! [എന്നിരിക്കെ വല്ല തെളിവിന്റെയും ആവശ്യമുണ്ടോ?!]

﴾53﴿ سَنُرِيهِمۡ അവർക്ക് നാം അടുത്ത് കാട്ടിക്കൊടുക്കും آيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങൾ فِي الْآفَاقِ നാനാഭാഗങ്ങളിൽ, പല മണ്ഡലങ്ങളിൽ وَفِي أَنفُسِهِمۡ അവരിൽ തന്നെയും حَتَّىٰ يَتَبَيَّنَ വ്യക്തമാകുന്നതുവരെ, അങ്ങനെ സ്പഷ്ടമാകും لَهُمۡ അവർക്ക് أَنَّهُ الْحَقُّ അത് യഥാർത്ഥമാണെന്ന് أَوَلَمۡ يَكۡفِ പോരേ, മതിയാവുകയില്ലേ بِرَبِّكَ നിന്റെ റബ്ബ് തന്നെ أَنَّهُ അതായത് അവനാണെന്നുള്ളത് عَلَىٰ كُلِّ شَيۡءٍ എല്ലാ കാര്യത്തിനും, شَهِيدٌ ദൃക്സാക്ഷിയാണ്

ഖുർആൻ അവതരിച്ച കാലത്തുള്ള മുശ്രിക്കുകളെ സംബന്ധിച്ചിടത്തോളം, ഈ ദീർഘദർശനം വ്യക്തമായി പുലർന്ന് കഴിഞ്ഞതാണ്. മക്കാപരിസരങ്ങൾ മാത്രമല്ല, അറേബ്യ മുഴുവനും ഏറെക്കുറെ പത്തുകൊല്ലങ്ങൾകൊണ്ട് ഇസ്‌ലാമിന്റെ അധീനത്തിൽ വരുകയും, ഖുർആന്റെ സത്യത സ്വീകരിക്കുകയും ചെയ്തു. അധികം താമസിയാതെ അറേബ്യയുടെ മിക്ക അയൽനാടുകളും ഇസ്‌ലാമിന്റെ നാടായി മാറി. ലോകത്തിന്റെ ഇതരഭാഗങ്ങളിൽ അതിന്റെ മാറ്റൊലി വീശുകയും ചെയ്തു. അന്ന് ഇസ്‌ലാം ജയിച്ചടക്കിയ രാജ്യങ്ങൾ- ചിലതെല്ലാം നാമമാത്രമാണെങ്കിലും ഇന്നിതുവരെയും മുസ്‌ലിം രാജ്യങ്ങളായിത്തന്നെ അവശേഷിക്കുകയും ചെയ്യുന്നു.

നാനാഭാഗങ്ങളിലും, അവരിൽതന്നെയും ദൃഷ്ടാന്തങ്ങൾ കാട്ടിക്കൊടുക്കുമെന്ന് പറഞ്ഞത് കുറേകൂടി വിശാലമായ അർത്ഥത്തിലും വ്യാഖ്യാനിക്കപ്പെടാറുണ്ട്. അല്ലാഹുവിന്റെ സൃഷ്ടി മാഹാത്മ്യത്തെയും, ഖുർആന്റെ സിദ്ധാന്തങ്ങളെയും സാക്ഷീകരിക്കുന്നതായി ആകാശത്തും, ഭൂമിയിലും നിലകൊള്ളുന്ന കണക്കറ്റ പ്രകൃതി ദൃഷ്ടാന്തങ്ങൾ, മനുഷ്യന്റെ ആകൃതി, പ്രകൃതി, ജനനം, വളർച്ച, ശരീരഘടന, മാനസിക വിശേഷത ആദിയായ എല്ലാറ്റിലും അടങ്ങിയ അത്ഭുത രഹസ്യങ്ങൾ പലതും അല്ലാഹു ജനങ്ങൾക്ക് പൂർവ്വാധികം മനസ്സിലാക്കിക്കൊടുക്കും എന്നാണിതിന്റെ ചുരുക്കം. പുരോഗമിച്ചുകൊണ്ടിരിക്കുന്ന ശാസ്ത്രീയ നേട്ടങ്ങളും, ഗവേഷണപരമ്പരകളും വഴി ഈ തുറകളിലെല്ലാം മനുഷ്യന്റെ അറിവ് വർദ്ധിച്ചുകൊണ്ടിരിക്കുകയാണല്ലോ. പ്രസ്തുത അറിവുകൾ ഓരോന്നും നിഷേധത്തിന്റെ കറ പറ്റാത്ത ഹൃദയങ്ങൾക്ക് അല്ലാഹുവിന്റെ ഭാഗത്തുനിന്നുള്ള ദൃഷ്ടാന്തങ്ങളായി ബോധ്യപ്പെടുന്നതാണെന്ന് തീർത്തു പറയാം. والله اعلم

أَلَآ إِنَّهُمۡ فِي مِرۡيَةٖ مِّن لِّقَآءِ رَبِّهِمۡۗ أَلَآ إِنَّهُۥ بِكُلِّ شَيۡءٖ مُّحِيطُۢ ﴿٥٤﴾

﴾54﴿ അല്ലാ! (അറിയുക;) നിശ്ചയമായും അവർ തങ്ങളുടെ രക്ഷിതാവുമായി കണ്ടുമുട്ടുന്നതിനെക്കുറിച്ച് സന്ദേഹത്തിലാണ്. അല്ലാ! (അറിയുക:) നിശ്ചയമായും, അവൻ എല്ലാ

**വസ്തുവെയും വലയം ചെയ്തവനാ
കുന്നു.**

﴿54﴾ أَلَا അല്ലാ, അറിയുക إِنَّهُمْ നിശ്ചയമായും അവർ فِي مِرْيَةٍ സന്ദേഹ (സംശയ) ത്തിലാണ് مِّن لِّقَاءِ കാണുന്ന (കണ്ടുമുട്ടുന്ന)തിനെക്കുറിച്ച് رَبِّهِمْ തങ്ങളുടെ റബ്ബിനെ, റബ്ബുമായി أَلَا إِنَّهُ അല്ലാ (അറിയുക) നിശ്ചയമായും അവൻ بِكُلِّ شَيْءٍ എല്ലാ വസ്തുവിനെയും مُّحِيطٌ വലയം ചെയ്തവനാണ്

ക്വുർആനെ നിഷേധിക്കുന്നവരുടെ നിഷേധത്തിന്റെ മൂലകാരണമാണ് ആദ്യത്തെ വാക്യം ചൂണ്ടിക്കാട്ടുന്നത്. അല്ലാഹുവുമായി കണ്ടുമുട്ടേണ്ടിവരുമെന്ന കാര്യത്തിൽ- മരണാനന്തര ജീവിതത്തിൽ- അവർ സംശയാലുക്കളാണ്. ഭൗതിക ജീവിതം അവസാനിക്കുന്നതോടെ എല്ലാം കഴിഞ്ഞുവെന്നാണവരുടെ ധാരണ. ഇതാണ് അതിന്റെ മൂലകാരണം. അല്ലാഹുവിന്റെ അറിവിലും, കഴിവിലും ഉൾപെടാത്തതായി യാതൊന്നും തന്നെയില്ല. ഓരോ കാര്യത്തിലും വേണ്ടുന്ന നടപടികൾ അവൻ എടുക്കാതെ വിട്ടുകളയുന്നതുമല്ല. അതവർ ഓർത്തിരിക്കട്ടെ. എന്നിങ്ങിനെയുള്ള ഒരു വമ്പിച്ച താക്കീതാണ് രണ്ടാമത്തെ വാക്യത്തിൽ അടങ്ങിയിരിക്കുന്നത്.

ولله الحمد والمنة

سورة الشورى

# 42. സൂറതുശ്ശൂറാ

മക്കഃയിൽ അവതരിച്ചത് – വചനങ്ങൾ 53 – വിഭാഗം (റുകൂഉ്) 5

[23 മുതൽ 27 വരെ ആയത്തുകൾ മദനിയ്യാണെന്നും അഭിപ്രായമുണ്ട്]

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമ കാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ,**

حمٓ ﴿١﴾

**《1》 ഹാ-മീം**

عٓسٓقٓ ﴿٢﴾

**《2》 അയ്ൻ-സീൻ-ക്വാഫ്**

---

《1》 حم ഹാ-മീം 《2》 عسق അയ്ൻ-സീൻ-ക്വാഫ്

---

ഈ അക്ഷരങ്ങൾ രണ്ട് ആയത്തുകളായിട്ടാണ് എണ്ണപ്പെട്ടിരിക്കുന്നത്. ഇതുപോലെയുള്ള കേവലാക്ഷരങ്ങളുടെ സാക്ഷാൽ ഉദ്ദേശ്യം എന്താണെന്ന് നമുക്കറിവില്ല. കൂടുതൽ വിവരം നാം മുമ്പ് പലപ്പോഴും സംസാരിച്ചിട്ടുണ്ട്.

كَذَٰلِكَ يُوحِيٓ إِلَيۡكَ وَإِلَى ٱلَّذِينَ مِن قَبۡلِكَ ٱللَّهُ ٱلۡعَزِيزُ ٱلۡحَكِيمُ ﴿٣﴾

**《3》 (നബിയേ,) നിനക്കും, നിന്റെ മുമ്പുള്ളവർക്കും പ്രതാപശാലിയായ, അഗാധജ്ഞനായ, അല്ലാഹു ഇപ്രകാരം വഹ്‌യ് (ദിവ്യബോധനം) നൽകി വരുന്നു.**

---

《3》 كَذَٰلِكَ അപ്രകാരം, ഇതുപോലെ يُوحِي إِلَيْكَ നിനക്ക് വഹ്‌യ് നൽകുന്നു وَإِلَى الَّذِينَ യാതൊരുവർക്കും مِنْ قَبْلِكَ നിന്റെ മുമ്പുള്ള اللَّهُ الْعَزِيزُ പ്രതാപശാലിയായ അല്ലാഹു الْحَكِيمُ അഗാധജ്ഞനായ

---

ഈ അദ്ധ്യായത്തിൽ പല പ്രധാന തത്വങ്ങളും നിനക്ക് ബോധനം നൽകിയിട്ടുള്ളത് പോലെ, നിനക്കും മുൻ പ്രവാചകൻമാർക്കും അല്ലാഹു പല സന്ദേശങ്ങളും നൽകി വരുന്നുവെന്ന് സാരം.

لَهُۥ مَا فِى ٱلسَّمَـٰوَٰتِ وَمَا فِى ٱلْأَرْضِ ۖ وَهُوَ ٱلْعَلِىُّ ٱلْعَظِيمُ ﴿٤﴾

﴾4﴿ ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (എല്ലാം) അവനുള്ളതാണ്, അവൻ ഉന്നതനാണ്, മഹാനാണ്.

تَكَادُ ٱلسَّمَـٰوَٰتُ يَتَفَطَّرْنَ مِن فَوْقِهِنَّ ۚ وَٱلْمَلَـٰٓئِكَةُ يُسَبِّحُونَ بِحَمْدِ رَبِّهِمْ وَيَسْتَغْفِرُونَ لِمَن فِى ٱلْأَرْضِ ۗ أَلَآ إِنَّ ٱللَّهَ هُوَ ٱلْغَفُورُ ٱلرَّحِيمُ ﴿٥﴾

﴾5﴿ ആകാശങ്ങൾ അവയുടെ മുകളിൽ നിന്ന് പൊട്ടിപ്പിളരുമാറാകുന്നു; മലക്കുകൾ അവരുടെ രക്ഷിതാവിനെ സ്തുതിച്ചുകൊണ്ട് തസ്ബീഹ് [സ്തോത്രകീർത്തനം] നടത്തിക്കൊണ്ടുമിരിക്കുന്നു; ഭൂമിയിലുള്ളവർക്ക് വേണ്ടി അവർ പാപമോചനവും തേടുന്നു; അല്ലാ! (അറിയുക) നിശ്ചയമായും അല്ലാഹു തന്നെയാണ് വളരെ പൊറുക്കുന്നവനും, കരുണാനിധിയുമായുള്ളവൻ.

---

﴾4﴿ لَهُ അവന്നാണ്, അവന്റെതാണ് مَا فِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَمَا فِي الأَرْضِ ഭൂമിയിലുള്ളതും وَهُوَ الْعَلِيُّ അവൻ ഉന്നതൻ الْعَظِيمُ മഹത്തായവൻ ﴾5﴿ تَكَادُ السَّمَاوَاتُ ആകാശങ്ങൾ ആകാറാകുന്നു يَتَفَطَّرْنَ പൊട്ടിപ്പിളരുക مِنْ فَوْقِهِنَّ അവയുടെ മുകളിൽ (മീതെ) നിന്ന് وَالْمَلَائِكَةُ മലക്കുകൾ يُسَبِّحُونَ തസ്ബീഹ് നടത്തുന്നു بِحَمْدِ رَبِّهِمْ തങ്ങളുടെ റബ്ബിനെ സ്തുതിച്ചുകൊണ്ട്, സ്തുതിയോടെ وَيَسْتَغْفِرُونَ അവർ പാപമോചനം തേടുകയും ചെയ്യുന്നു لِمَنْ فِي الأَرْضِ ഭൂമിയിലുള്ളവർക്ക് أَلَا അല്ല, അറിഞ്ഞേക്കുക إِنَّ اللَّهَ നിശ്ചയമായും അല്ലാഹു هُوَ الْغَفُورُ അവൻ തന്നെ വളരെ പൊറുക്കുന്നവൻ الرَّحِيمُ കരുണാനിധി

---

ആകാശങ്ങൾ പൊട്ടിപ്പിളരുമാറാകുന്നുവെന്ന് പറഞ്ഞതിന്റെ താൽപര്യം അല്ലാഹുവിന്റെ മഹത്വവും ശക്തി പ്രഭാവവും അത്രമേൽ വമ്പിച്ചതാകുന്നുവെന്ന് കാണിക്കുകയാണ്. സൂ: മർയം 90,91 ൽ പ്രസ്താവിച്ചതുപോലെ, അല്ലാഹുവിന് സന്താനങ്ങളുണ്ടെന്നും മറ്റും മുശ്രിക്കുകൾ വാദിക്കുന്നതിന്റെ ഗൗരവം ചൂണ്ടിക്കാട്ടുകയാണുദ്ദേശ്യമെന്നും ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിരിക്കുന്നു. (കൂടുതൽ വിവരം സൂ: മർയമിൽ നോക്കുക) മലക്കുകൾ ഭൂമിയിലുള്ളവർക്ക് വേണ്ടി പ്രാർത്ഥിക്കുന്നതിനെപ്പറ്റി സൂ: മുഅ്മിൻ 7-10 ൽ വിവരിച്ചു പറഞ്ഞിരിക്കുന്നവല്ലോ. ഭൂമിയിലുള്ളവർക്ക്വേണ്ടി (لِمَن فِي الأَرْضِ) എന്ന് സാമാന്യമായിട്ടാണ് ഇവിടെ പറഞ്ഞിട്ടുള്ളതെങ്കിലും സത്യവിശ്വാസികളാണ് അതുകൊണ്ട് വിവക്ഷിക്കപ്പെടുന്നതെന്ന് അവിടെ നിന്ന് മനസ്സിലാക്കാവുന്നതാണ്.

وَٱلَّذِينَ ٱتَّخَذُوا۟ مِن دُونِهِۦٓ أَوْلِيَآءَ ٱللَّهُ

﴾6﴿ അവന് പുറമെ (മറ്റുള്ളവരെ) കാര്യകർത്താക്കളാക്കുന്നവരാകട്ടെ,

حَفِيظٌ عَلَيۡهِمۡ وَمَآ أَنتَ عَلَيۡهِم بِوَكِيلٖ ﴿٦﴾

അവരെപ്പറ്റി അല്ലാഹു സൂക്ഷിച്ചു (വീക്ഷിച്ചു)കൊണ്ടിരിക്കുന്നവനാകുന്നു. (നബിയേ) നീ അവരെപ്പറ്റി (ബാധ്യത) ഏല്‍പ്പിക്കപ്പെട്ടവനല്ലതാനും.

وَكَذَٰلِكَ أَوۡحَيۡنَآ إِلَيۡكَ قُرۡءَانًا عَرَبِيّٗا لِّتُنذِرَ أُمَّ ٱلۡقُرَىٰ وَمَنۡ حَوۡلَهَا وَتُنذِرَ يَوۡمَ ٱلۡجَمۡعِ لَا رَيۡبَ فِيهِۚ فَرِيقٞ فِي ٱلۡجَنَّةِ وَفَرِيقٞ فِي ٱلسَّعِيرِ ﴿٧﴾

《7》 അപ്രകാരം, അറബിഭാഷയിലുള്ള ഒരു ക്വുര്‍ആന്‍ നാം നിനക്ക് വഹ്‌യ് [ബോധനം] നല്‍കിയിരിക്കുന്നു; 'ഉമ്മുല്‍ക്വുറാ'യെ (അഥവാ രാജ്യങ്ങളുടെ കേന്ദ്രത്തെ)യും, അതിന്റെ ചുറ്റുപാടിലുള്ളവരെയും നീ താക്കീത് ചെയ്‌വാനും, (എല്ലാവരെയും)ഒരുമിച്ചു കൂട്ടുന്ന ദിവസത്തെ -അതില്‍ യാതൊരു സന്ദേഹവുമില്ല -താക്കീത് ചെയ്‌വാനും വേണ്ടി. (അന്ന്) ഒരു കക്ഷി സ്വര്‍ഗത്തിലും, ഒരു കക്ഷി ജ്വലിക്കുന്ന നരകത്തിലുമായിരിക്കും.

---

《6》 وَالَّذِينَ اتَّخَذُوا ഉണ്ടാക്കിയ (ഏര്‍പ്പെടുത്തിയ)വര്‍ مِن دُونِهِ അവനുപുറമെ أَوْلِيَاءَ കാര്യകര്‍ത്താക്കളെ, രക്ഷാധികാരികളെ اللَّهُ حَفِيظٌ അല്ലാഹു സൂക്ഷിച്ചു (വീക്ഷിച്ചു)കൊണ്ടിരിക്കുന്നവനാണ് عَلَيْهِمْ അവരെപ്പറ്റി وَمَا أَنتَ നീ അല്ലതാനും عَلَيْهِمْ അവരുടെ മേല്‍ بِوَكِيلٍ ഏല്‍പ്പിക്കപ്പെട്ടവന്‍(ഉത്തരവാദി, അധികാരപ്പെട്ടവന്‍) 《7》 وَكَذَٰلِكَ അപ്രകാരം أَوْحَيْنَا إِلَيْكَ നിനക്ക് നാം വഹ്‌യ് തന്നു قُرْآنًا عَرَبِيًّا അറബിയിലുള്ള ഒരു ക്വുര്‍ആന്‍ لِتُنذِرَ നീ താക്കീത് (മുന്നറിയിപ്പ്)ചെയ്‌വാന്‍വേണ്ടി أُمَّ الْقُرَىٰ രാജ്യങ്ങളുടെ മാതാവിനെ (കേന്ദ്രത്തെ) وَمَنْ حَوْلَهَا അതിന്റെ ചുറ്റുവശമുള്ളവരെയും وَتُنذِرَ നീ താക്കീത് ചെയ്‌വാനും يَوْمَ الْجَمْعِ ഒരുമിച്ചു കൂട്ടുന്ന ദിവസത്തെ لَا رَيْبَ فِيهِ അതില്‍ സന്ദേഹമേ ഇല്ല فَرِيقٌ ഒരു കക്ഷി, സംഘം, വിഭാഗം فِي الْجَنَّةِ സ്വര്‍ഗത്തിലായിരിക്കും وَفَرِيقٌ ഒരു കക്ഷി فِي السَّعِيرِ ജ്വലിക്കുന്ന നരകത്തിലുമായിരിക്കും.

---

أُمَّ الْقُرَىٰ (ഉമ്മുല്‍ക്വുറാ) എന്നാല്‍ രാജ്യങ്ങളുടെ മാതാവ് അഥവാ കേന്ദ്രം എന്നര്‍ത്ഥം, മക്കാരാജ്യമാണ് ഉദ്ദേശ്യം. ചരിത്രപരമായും ഇസ്‌ലാമികമായും നോക്കുമ്പോള്‍ മക്കഃയുടെ പ്രാധാന്യവും, ആ രാജ്യത്തെ കേന്ദ്രമാക്കിക്കൊണ്ട് ഇതരരാജ്യങ്ങള്‍ക്കുള്ളതും, ഉണ്ടായിരുന്നതുമായ ബന്ധവും പ്രസിദ്ധമാണ്. മക്കാ പ്രദേശങ്ങളിലാണ് ആദ്യം ജനവാസം ഉണ്ടായിട്ടുള്ളതെന്ന് ചില ചരിത്രകാരന്‍മാരുടെ പ്രസ്താവനകളും സ്മരണീയമാകുന്നു. മക്കഃയെ അഭിമുഖീകരിച്ചുകൊണ്ട് നബി ﷺ ഒരിക്കല്‍ പറയുകയുണ്ടായി :"അല്ലാഹുവാണ (സത്യം!) നിശ്ചയമായും നീ, അല്ലാഹുവിന്റെ ഭൂമിയില്‍വെച്ച് ഉത്തമമായതും, അല്ലാഹുവിങ്കലേക്ക് ഏറ്റവും പ്രിയപ്പെട്ടതും തന്നെ. നിന്നില്‍ നിന്നും ഞാന്‍ പുറത്താക്കപ്പെട്ടിട്ടില്ലായിരുന്നുവെങ്കില്‍, ഞാന്‍ പുറത്തു പോകയില്ലായിരുന്നു"(തി; ജ; ന.) മക്കഃക്കാരുടെ

മർദ്ദനം നിമിത്തം തിരുമേനി മദീനഃയിലേക്ക് ഹിജ്റഃ പോകേണ്ടിവന്നതിനെ ഉദ്ദേശിച്ചാണ് ഞാൻ പുറപ്പെട്ടു എന്ന് പറഞ്ഞത്.

ആദ്യവും, ഒന്നാമതുമായി നബിപ്രബോധനം ചെയ്യേണ്ടിയിരുന്നത് മക്കാ നിവാസികളിലാണല്ലോ. അതിനു ശേഷമായിരുന്നു ചുറ്റുപാടുമുള്ള മറ്റു രാജ്യക്കാരിലേക്ക് പ്രബോധനം വികസിപ്പിക്കേണ്ടത്. ഈ സൂറത്ത് മക്കാ കാലഘട്ടത്തിൽ അവതരിച്ചതുമാണ്. അതുകൊണ്ടാണ് നബിﷺയുടെ ജൻമദേശവും, രാജ്യങ്ങളുടെ കേന്ദ്രസ്ഥാനവുമായ മക്കഃയെ (അതിലെ നിവാസികളെ) താക്കീത് ചെയ്യുന്ന കാര്യം പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നത്. وَمَنْ حَوْلَهَا (അതിന്റെ ചുറ്റുപാടുമുള്ളവരെയും) എന്ന് പറഞ്ഞതിൽ മക്കാനിവാസികളല്ലാത്ത എല്ലാ ജനതയും ഉൾപ്പെടുന്നു. പക്ഷേ, കൂടുതൽ അടുത്ത പരിസരങ്ങളിലുള്ളവർക്ക് ആദ്യമാദ്യവും, ദൂരപരിസരങ്ങളിലുള്ളവർക്ക് ക്രമേണയായും പ്രബോധനം എത്തിക്കപ്പെടുമെന്ന് മാത്രം.

يَوْمَ الْجَمْعِ (ഒരു മിച്ചുകൂട്ടുന്ന ദിവസം) എന്നു പറഞ്ഞത് ക്വിയാമത്ത്നാളാകുന്നു. ഈ ദിവസത്തെക്കുറിച്ചാണല്ലോ പ്രവാചകൻമാർക്ക് പ്രധാനമായും താക്കീത് ചെയ്വാനുള്ളത്. മനുഷ്യരടക്കമുള്ള സൃഷ്ടികളെല്ലാം ഒരേ സദസ്സിൽ സമ്മേളിക്കപ്പെടുന്നതും, ഒരു വിഭാഗം ആളുകൾ-സജ്ജനങ്ങൾ-സ്വർഗീയ സുഖം അനുഭവിക്കുന്ന ഭാഗ്യവാൻമാരും, മറ്റൊരു വിഭാഗം-ദുർജ്ജനങ്ങൾ-കഠിനമായ നരകശിക്ഷക്ക് വിധേയരാകുന്ന ദുർഭാഗ്യവാൻമാരും ആയി വേർതിരിയുന്നതും അന്നാണല്ലോ.

وَلَوْ شَآءَ ٱللَّهُ لَجَعَلَهُمْ أُمَّةً وَٰحِدَةً وَلَٰكِن يُدْخِلُ مَن يَشَآءُ فِى رَحْمَتِهِۦ ۚ وَٱلظَّٰلِمُونَ مَا لَهُم مِّن وَلِىٍّ وَلَا نَصِيرٍ ﴿٨﴾

**﴾8﴿ അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ, അവരെ [മനുഷ്യരെ] അവൻ ഒരേ സമുദായമാക്കുമായിരുന്നു. പക്ഷേ, അവൻ ഉദ്ദേശിക്കുന്നവരെ, അവൻ തന്റെ കാരുണ്യത്തിൽ പ്രവേശിപ്പിക്കുന്നു. അക്രമികൾക്കാകട്ടെ, അവർക്ക് യാതൊരു രക്ഷാകർത്താവുമില്ല, സഹായകനുമില്ല.**

---

﴾8﴿ وَلَوْ شَاءَ اللَّهُ അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ لَجَعَلَهُمْ അവരെ അവൻ ആക്കുമായിരുന്നു أُمَّةً وَاحِدَةً ഒരേ സമുദായം وَلَٰكِنْ പക്ഷേ, എങ്കിലും يُدْخِلُ അവൻ പ്രവേശിപ്പിക്കുന്നു مَنْ يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ فِي رَحْمَتِهِ തന്റെ കാരുണ്യത്തിൽ وَالظَّالِمُونَ അക്രമികൾ مَا لَهُمْ അവർക്കില്ല مِنْ وَلِيٍّ ഒരു രക്ഷാകർത്താവും وَلَا نَصِيرٍ ഒരു സഹായകനും ഇല്ല

---

മനുഷ്യരെല്ലാം സൻമാർഗികളായിക്കൊണ്ടുള്ള - അല്ലെങ്കിൽ ദുർമാർഗികളായിക്കൊണ്ടുള്ള-ഒരേ ഒരു സമുദായമായിരിക്കുവാനാണ് അല്ലാഹു ഉദ്ദേശിച്ചിരുന്നതെങ്കിൽ, അങ്ങിനെത്തന്നെ സംഭവിക്കുമായിരുന്നു. പക്ഷേ, അങ്ങിനെയല്ല അവൻ ഉദ്ദേശിച്ചിരിക്കുന്നത്. അവർ രണ്ട് തരക്കാരാവണം, അഥവാ അവന്റെ കൽപനാനിർദ്ദേശങ്ങളനുസരിച്ച് അവന്റെ കാരുണ്യത്തിന് വിധേയരാകുന്ന സൻമാർഗികളും, അക്രമജീവിതം കൈക്കൊണ്ട്

അവന്റെ ശിക്ഷക്ക് പാത്രങ്ങളാകുന്ന ദുർമാർഗികളും എന്നിങ്ങിനെ രണ്ട് തരക്കാരായിരിക്കും എന്നത്രെ അവൻ നിശ്ചയിച്ചിരിക്കുന്നത്. 7-ാം വചനത്തിൽ, ഒരു കക്ഷി സ്വർഗത്തിലും, ഒരു കക്ഷി നരകത്തിലും (فَرِيقٌ فِي الْجَنَّةِ وَفَرِيقٌ فِي السَّعِيرِ) എന്ന് പറഞ്ഞതും, ഈ രണ്ട് വിഭാഗക്കാരെക്കുറിച്ചുതന്നെ. ഈ അടിസ്ഥാനത്തിലാണ് മനുഷ്യന് വിവേചനബുദ്ധിയും, ഇച്ഛാസ്വാതന്ത്ര്യവും, പ്രവാചകൻമാർമുഖേനയുള്ള മാർഗദർശനങ്ങളും നൽകപ്പെട്ടിരിക്കുന്നതും. لَجَعَلَهُمْ أُمَّةً وَاحِدَةً (ഒരേ സമുദായം ആക്കുമായിരുന്നു) എന്നതിന്റെ സാരം, സൻമാർഗത്തിന്റെ സമുദായം (أمّة هداية) ആക്കുമായിരുന്നുവെന്നാണെന്നും, അതല്ല ദുർമാർഗത്തിന്റെ സമുദായം (أُمَّةً ضلالة) ആക്കുമായിരുന്നുവെന്നാണെന്നും-ഇങ്ങിനെ രണ്ടു പ്രകാരത്തിലും വ്യാഖ്യാതാക്കൾ പറഞ്ഞുകാണാം. രണ്ടിനും ചില ന്യായങ്ങളും അവർ പറയാറുണ്ട്. ഈ രണ്ടഭിപ്രായവും തത്വത്തിൽ ഒന്നുതന്നെ എന്ന് പറയാം. പക്ഷേ, ആദ്യത്തെ അഭിപ്രായമാണ് മറ്റു ചില ആയത്തുകളോട് കൂടുതൽ യോജിച്ചുകാണുന്നത്. കാരണം അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ എല്ലാവരെയും സൻമാർഗത്തിലാക്കുമായിരുന്നു എന്ന് വ്യക്തമായിത്തന്നെ (സൂ: സജദഃ 13 : അൻആം 35 ; 149 മുതലായ സ്ഥലങ്ങളിൽ) അല്ലാഹു പറഞ്ഞുകാണാം. ഏതായാലും, നിലവിലുള്ളത്, രണ്ട് വിഭാഗക്കാരായിട്ടാണെന്ന് വ്യക്തമാണല്ലോ.

ഇവിടെ ഒരു സമുദായം (أُمَّةً وَاحِدَةً) എന്ന് പറഞ്ഞതിന് പക്ഷിമൃഗങ്ങളെപ്പോലെ ഒരേതരം ജീവിതരീതി കൈക്കൊണ്ട് ജീവിക്കുന്ന സമുദായം എന്നത്രെ ചില പുത്തൻ വ്യാഖ്യാനക്കാർ ഉദ്ദേശ്യമാക്കിക്കാണുന്നത്. ഈ ആയത്തും, ഇതിന്റെ തൊട്ടുമുമ്പത്തെ ആയത്തും മാത്രം പരിശോധിച്ചാൽതന്നെ ഈ അർത്ഥകൽപന ശരിയല്ലെന്നും, നാം മുകളിൽ ചൂണ്ടിക്കാട്ടിയതാണ് വാസ്തവമെന്നും മനസ്സിലാക്കാം. കൂടാതെ സൂ: സജദഃയിലെ 13-ാം വചനം പോലെയുള്ള മറ്റുപല ആയത്തുകളിൽ നിന്നും ഈ സംഗതി കൂടുതൽ വ്യക്തമാകുകയും ചെയ്യും. ചില സ്ഥാപിത താൽപര്യങ്ങളാണ് വാസ്തവത്തിൽ ഈ വ്യാഖ്യാനത്തിന് പിന്നിലുള്ളത്. അതിനെപ്പറ്റി ഈ സന്ദർഭത്തിൽ നാം സ്പർശിക്കുവാൻ മിനക്കെടുന്നില്ല.

أَمِ ٱتَّخَذُوا۟ مِن دُونِهِۦٓ أَوْلِيَآءَ ۖ فَٱللَّهُ هُوَ ٱلْوَلِىُّ وَهُوَ يُحْىِ ٱلْمَوْتَىٰ وَهُوَ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٩﴾

**﴾9﴿ അതല്ല, അവന് പുറമെ അവർ വല്ല രക്ഷാകർത്താക്കളെയും സ്വീകരിച്ചിരിക്കയാണോ?! എന്നാൽ (വാസ്തവത്തിൽ) അല്ലാഹുവത്രെ, രക്ഷാകർത്താവ്. അവൻതന്നെ മരിച്ചവരെ ജീവിപ്പിക്കുകയും ചെയ്യുന്നു. അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവനുമാണ്.**

---

﴾9﴿ أَمِ اتَّخَذُوا അതല്ല (അഥവാ) അവർ ഉണ്ടാക്കിയോ, (സ്വീകരിച്ചിരിക്കുന്നുവോ) مِن دُونِهِ അവന് പുറമെ, അവനെ കൂടാതെ أَوْلِيَاءَ കാര്യകർത്താക്കളെ, രക്ഷാധികാരികളെ فَاللَّهُ هُوَ എന്നാൽ അല്ലാഹുതന്നെയാണ് الْوَلِيُّ രക്ഷാധികാരി, കാര്യകർത്താവ് وَهُوَ അവൻ തന്നെ يُحْيِي الْمَوْتَىٰ മരിപ്പിച്ചവരെ ജീവിപ്പിക്കുകയും ചെയ്യുന്നു وَهُوَ അവൻ عَلَىٰ كُلِّ شَيْءٍ എല്ലാകാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ്

മുശ്രിക്കുകൾ തങ്ങളുടെ നിലപാടിനെപ്പറ്റി ചിന്തിച്ചുനോക്കുവാൻ വേണ്ടി-അവരുടെ സ്ഥിതിഗതികൾ മുഴുവനും അറിയാത്ത ഭാവേന-അവരുടെ ശ്രദ്ധയെ തട്ടിഉണർത്തുകയാണ് ഈ ചോദ്യത്തിന്റെ ഉദ്ദേശ്യം.

## വിഭാഗം - 2

وَمَا ٱخْتَلَفْتُمْ فِيهِ مِن شَىْءٍ فَحُكْمُهُۥٓ إِلَى ٱللَّهِ ۚ ذَٰلِكُمُ ٱللَّهُ رَبِّى عَلَيْهِ تَوَكَّلْتُ وَإِلَيْهِ أُنِيبُ ﴿١٠﴾

**《10》 ഏതൊരു കാര്യത്തിലും തന്നെ, നിങ്ങൾ ഭിന്നാഭിപ്രായത്തിലായാൽ, അതിന്റെ വിധി (നിശ്ചയിക്കുവാനുള്ള അധികാരം) അല്ലാഹുവിങ്കലാണ് (അങ്ങിനെയുള്ള)അവനാണ് എന്റെ രക്ഷിതാവായ അല്ലാഹു. അവന്റെ മേൽ ഞാൻ ഭരമേൽപ്പിച്ചിരിക്കുന്നു; അവനിലേക്ക് തന്നെ ഞാൻ (വിനയപ്പെട്ട്) മടങ്ങുകയും ചെയ്യുന്നു.**

---

《10》 وَمَا ഏതൊന്നും اخْتَلَفْتُمْ فِيهِ അതിൽ നിങ്ങൾ ഭിന്നിച്ചു (ഭിന്നാഭിപ്രായത്തിലായി) مِن شَيْءٍ ഏതൊരു കാര്യവും فَحُكْمُهُ എന്നാലതിന്റെ വിധി, നിയമം إِلَى اللَّهِ അല്ലാഹുവിങ്കലേക്കാണ് ذَٰلِكُمُ اللَّهُ അത(അവന)ത്രെ അല്ലാഹു رَبِّي എന്റെ റബ്ബായ عَلَيْهِ അവന്റെ മേൽ تَوَكَّلْتُ ഞാൻ ഭരമേൽപിച്ചിരിക്കുന്നു وَإِلَيْهِ അവനിലേക്ക് തന്നെ أُنِيبُ ഞാൻ (മനസ്സു)മടങ്ങുകയും ചെയ്യുന്നു.

---

ഭിന്നാഭിപ്രായമുള്ള കാര്യത്തിന്റെ വിധി അല്ലാഹുവിങ്കലാണ് എന്ന് പറഞ്ഞതിന് രണ്ടു തരത്തിൽ വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്

1) മതകാര്യങ്ങളിൽ വിവിധ സമുദായങ്ങൾ തമ്മിലുള്ള അഭിപ്രായഭിന്നതകളെക്കുറിച്ച് അല്ലാഹുവാണ് ക്വിയാമത്ത്നാളിൽ വിധികൽപിച്ചു തീരുമാനിക്കുന്നത് എന്നും

2) മതസംബന്ധമായ അഭിപ്രായ വ്യത്യാസങ്ങളിൽ വിധികൽപിക്കുവാനുള്ള യഥാർത്ഥ അധികാരം അല്ലാഹുവിന്മാത്രമാണ് എന്നും. ഈ രണ്ട് വ്യാഖ്യാനങ്ങളിലും അടങ്ങിയ തത്വങ്ങൾ തർക്കമറ്റതാണ്താനും. മതകാര്യങ്ങളിലുള്ള വിധികർത്തൃത്വം അല്ലാഹുവിന് മാത്രമായിരിക്കുമ്പോൾ, മറ്റാർക്കും തന്നെ - പണ്ഡിതൻമാർക്കോ-പുരോഹിതൻമാർക്കോ, പ്രവാചകൻമാർക്ക്പോലുമോ-സ്വന്തം വകയായി യാതൊരു നിയമവും മതത്തിൽ ആവിഷ്കരിക്കുവാൻ പാടില്ലെന്ന് വ്യക്തമാണ്. പക്ഷേ, അല്ലാഹുവിന്റെ പ്രതിനിധിയെന്ന നിലക്കും, ദൗത്യവാഹകൻ എന്ന നിലക്കും റസൂലിന്റെ വിധിയും, തീരുമാനവും അനുസരിക്കുവാൻ നാം കടമപ്പെടുന്നു. അതുകൊണ്ടാണ് നിങ്ങൾ വല്ല കാര്യത്തിലും അന്യോന്യം പിണങ്ങിയാൽ-ഭിന്നിപ്പുണ്ടായാൽ-അത് അല്ലാഹുവിലേക്കും റസൂലിലേക്കും മടക്കണം (فَإِن تَنَازَعْتُمْ فِي شَيْءٍ فَرُدُّوهُ إِلَى اللَّهِ وَالرَّسُولِ–النساء: ٩) എന്ന് അല്ലാഹു കൽപിച്ചിരിക്കുന്നതും. അല്ലാഹുവിങ്കൽ നിന്നുള്ള വഹ്‌യിന്റെ അടിസ്ഥാനത്തിലല്ലാതെ റസൂൽ സ്വന്തം വകയായി ഒന്നും വിധികൽപിക്കുകയില്ലെന്ന് തീർച്ചതന്നെ. (وَمَا يَنطِقُ عَنِ الْهَوَىٰ – النجم: ٣)

فَاطِرُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۚ جَعَلَ لَكُم مِّنْ أَنفُسِكُمْ أَزْوَٰجًا وَمِنَ ٱلْأَنْعَـٰمِ أَزْوَٰجًا ۖ يَذْرَؤُكُمْ فِيهِ ۚ

**﴾11﴿ (അവൻ) ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടികർത്താവാകുന്നു. നിങ്ങൾക്ക് വേണ്ടി നിങ്ങളിൽ നിന്ന് തന്നെ അവൻ ഇണകളെ ഉണ്ടാക്കിത്തന്നിരിക്കുന്നു; കാലികളിലും തന്നെ. ഇണകളെ (ഉണ്ടാക്കിയിരിക്കുന്നു); അതിൽകൂടി [അതുവഴി] അവൻ നിങ്ങളെ പെരുപ്പിച്ചുണ്ടാക്കുന്നു.**

لَيْسَ كَمِثْلِهِۦ شَىْءٌ ۖ وَهُوَ ٱلسَّمِيعُ ٱلْبَصِيرُ ﴿١١﴾

**അവനെപ്പോലെ യാതൊരു വസ്തുവും ഇല്ല. അവൻ (എല്ലാം) കേൾക്കുന്നവനാണ്, കാണുന്നവനാണ്.**

---

﴾11﴿ فَاطِرُ السَّمَاوَاتِ ആകാശങ്ങളുടെ സൃഷ്ടികർത്താവ് وَالأَرْضِ ഭൂമിയുടെയും جَعَلَ لَكُمْ നിങ്ങൾക്ക് അവൻ ഉണ്ടാക്കിത്തന്നു مِنْ أَنْفُسِكُمْ നിങ്ങളിൽ (നിങ്ങളുടെ വർഗത്തിൽ)നിന്നുതന്നെ أَزْوَاجًا ഇണകളെ وَمِنَ الأَنْعَامِ ആടുമാടൊട്ടകം (കാലി)കളിൽനിന്നും أَزْوَاجًا ഇണകളെ يَذْرَؤُكُمْ നിങ്ങളെ അവൻ പെരുപ്പിച്ചുണ്ടാക്കുന്നു فِيهِ അതിൽ(കൂടി) لَيْسَ ഇല്ല كَمِثْلِهِ അവനെപ്പോലെ (അവന്തുല്യമായി) شَيْءٌ യാതൊരുവസ്തുവും وَهُوَ അവൻ കേൾക്കുന്നവനാണ് السَّمِيعُ കാണുന്നവനാണ്

---

ഇസ്‌ലാമിക വിശ്വാസത്തിൽ മൗലികപ്രധാനമായ ഒരു തത്വമാണ് لَيْسَ كَمِثْلِهِ شَيْءٌ (അവനെപ്പോലെ ഒരു വസ്തുവും ഇല്ല) എന്ന വാക്യം അല്ലാഹുവിന്റെ പരിശുദ്ധ സത്തയിലാകട്ടെ, ഉൽകൃഷ്ട ഗുണങ്ങളിലാകട്ടെ, പ്രവർത്തനങ്ങളിലാകട്ടെ, അധികാരാവകാശങ്ങളിലാകട്ടെ അവനെപ്പോലെ-അവന് തുല്യമായോ, കിടയൊത്തോ-യാതൊന്നുംതന്നെ ഇല്ല. ഇതിൽ ഏതെങ്കിലും ഒന്നിൽ അവനോട് തുല്യതയോ, സമത്വമോ കൽപിക്കുന്നതിനാണ് ശിർക്ക് (പങ്കുചേർക്കൽ-അഥവാ ബഹുദൈവവിശ്വാസം)എന്ന് പറയുന്നത്. അതുകൊണ്ട് സൃഷ്ടികളെ സംബന്ധിച്ച് ഉപയോഗിക്കപ്പെടാറുള്ള ഏതെങ്കിലും നാമങ്ങളോ, ക്രിയാവിശേഷണങ്ങളോ അല്ലാഹുവിനോട് ബന്ധപ്പെടുത്തിക്കൊണ്ട് ക്വുർആനിലോ ഹദീഥിലോ ഉപയോഗിച്ചു കണ്ടാൽ തന്നെയും, അതു ഭാഷയുടെയും വാച്യാർത്ഥത്തിന്റെയും അടിസ്ഥാനത്തിൽ മാത്രം പറയപ്പെടുന്നതാണെന്നും, ഉദ്ദേശ്യത്തിലും യാഥാർത്ഥ്യത്തിലും അവ വ്യത്യസ്തമായിരിക്കുമെന്നും മനസ്സിലാക്കേണ്ടതാണ്.

ഉദാഹരണമായി അല്ലാഹു കാണുന്നവനാണ് (بَصِير) അവൻ കേൾക്കുന്നവനാണ് (سَمِيع) അവൻ പറഞ്ഞു (قَال) അവന്റെ കൈകൾ (يَدَاهُ) അവന്റെ മുഖം (وَجْهُ الله) എന്നിങ്ങിനെയുള്ള പ്രയോഗങ്ങൾ കാണുമ്പോൾ അവയൊന്നും തന്നെ, സൃഷ്ടികളുടെതുമായി താരതമ്യപ്പെടുത്തുവാൻ പാടില്ലാത്തതാണെന്നും, അല്ലാഹുവിന്റെ പരിശുദ്ധതക്കും മഹത്വത്തിനും യോജിക്കുന്ന വിധത്തിലുള്ള യാഥാർത്ഥ്യങ്ങളാണ് അവ ഉൾക്കൊ

ള്ളുന്നതെന്നും ഓർമിച്ചിരിക്കേണ്ടതാകുന്നു. അല്ലാഹു അർശിൽ ആരോഹണം ചെയ്തിരിക്കുന്നു (اِستوى على العرش) എന്നത് പോലെയുള്ള വാക്യങ്ങളെപ്പറ്റി, അവയുടെ അർത്ഥം നമുക്കറിയാം. പക്ഷേ, അതെങ്ങിനെയാണെന്ന വസ്തുത നമുക്ക് അജ്ഞാതമാണ് എന്ന് മുൻഗാമികളായ മഹാൻമാർ പറയാറുള്ളതും അതുകൊണ്ടത്രെ.

മനുഷ്യർക്ക് സ്വന്തം വർഗത്തിൽ നിന്നുതന്നെ ഇണകളെ ഏർപ്പെടുത്തിക്കൊടുത്തതും അവരുടെ ഉപയോഗാർത്ഥം ആടുമാടൊട്ടകങ്ങളിലും അതുപോലെ ഇണകളുണ്ടാക്കിക്കൊടുത്തതും മനുഷ്യന് അല്ലാഹു ചെയ്ത രണ്ട് മഹത്തായ അനുഗ്രഹങ്ങളാണല്ലോ. തുടർന്ന് പറഞ്ഞിട്ടുള്ള വാക്യം പ്രത്യേകം ശ്രദ്ധേയമാകുന്നു. മനുഷ്യരെ ആണും പെണ്ണുമാകുന്ന ഇണകളാക്കി വെച്ചിട്ടുള്ളതിന്റെ പ്രധാന ലക്ഷ്യം, അഥവാ പ്രകൃതിപരമായ അതിന്റെ ആവശ്യം അല്ലാഹു ആ വാക്യം മുഖേന നമ്മെ ഉണർത്തിയിരിക്കുന്നു. അതെ, അതുവഴി മനുഷ്യവർഗത്തെ വർദ്ധിപ്പിച്ച് പോഷിപ്പിക്കുവാനാണ് മനുഷ്യസ്രഷ്ടാവ് അതുകൊണ്ട് ഉദ്ദേശിക്കുന്നത് (يَذۡرَؤُكُمۡ فِيهِ) സൂറത്തുൽബകറഃ 223-ൽ നിങ്ങളുടെ ഭാര്യമാർ നിങ്ങളുടെ വിളനിലമാണ് (نِسَآؤُكُمۡ حَرۡثٞ لَّكُمۡ) എന്നു പ്രസ്താവിച്ചിട്ടുള്ളതും ഈ തത്വം തന്നെയാണ് വ്യക്തമാക്കുന്നത്.

സർവ്വജ്ഞനായ സ്രഷ്ടാവ് - എല്ലാ വസ്തുവെയും സൃഷ്ടിച്ച് അതതിന്റേതായ പ്രകൃതി വിശേഷങ്ങളും അതതിന്റെ നിലനിൽപ്പിനും വളർച്ചക്കും വേണ്ടുന്ന മാർഗദർശനങ്ങളും നൽകിയ ലോകനിയന്താവ്-മനുഷ്യരെ പുരുഷനും, സ്ത്രീയുമായി ഇണ ചേർത്തത് മനുഷ്യവംശത്തെ വർദ്ധിപ്പിക്കുവാനാണെന്ന് പറയുമ്പോൾ, ജനപ്പെരുപ്പത്തിന്റെ പൊട്ടിത്തെറിയെ ഭയന്ന്-മനുഷ്യ ജനനം തടഞ്ഞു നിർത്തുവാൻ വേണ്ടി-മൃഗങ്ങളെപ്പോലും ലജ്ജിപ്പിക്കുമാറ് പ്രകൃതിവിരുദ്ധവും, സദാചാര വിരുദ്ധവുമായ കൃത്രിമ മാർഗങ്ങൾ സ്വീകരിക്കുകയും, അതിനുവേണ്ടി നാടൊട്ടുക്കും മുറവിളി കൂട്ടിക്കൊണ്ടിരിക്കുകയും ചെയ്യുന്നത് എത്രമാത്രം ധിക്കാരവും, വിഡ്ഢിത്തവുമായിരിക്കും?! ഈ ധിക്കാരത്തിന്റെ ദുരന്തഫലം അതിന്റെ വൈതാളികൻമാർ ഇന്നല്ലെങ്കിൽ നാളെ അനുഭവിക്കാതിരിക്കയില്ല; നിശ്ചയം. പ്രയോജനപ്പെടാത്ത അവസരത്തിലായിരിക്കും ഒരു പക്ഷേ, അത് ബോധ്യപ്പെടുക. ജനവർദ്ധവ് നിമിത്തം, ഭക്ഷണക്ഷാമവും, പാർപ്പിട ദൗർലഭ്യവും നേരിടേണ്ടി വരുമെന്ന് കണക്ക് കൂട്ടിപ്പറയുന്ന ശാസ്ത്രപടുക്കൾക്ക്-സർവ്വജ്ഞനും, സർവ്വശക്തനുമായ ഒരു ലോകനിയന്താവിൽ അവർ വിശ്വസിക്കുന്നപക്ഷം-അടുത്ത വചനത്തിൽ തന്നെ അതിന് മറുപടി കാണാവുന്നതാണ്.

لَهُۥ مَقَالِيدُ ٱلسَّمَٰوَٰتِ وَٱلۡأَرۡضِۖ يَبۡسُطُ ٱلرِّزۡقَ لِمَن يَشَآءُ وَيَقۡدِرُۚ إِنَّهُۥ بِكُلِّ شَيۡءٍ عَلِيمٞ ﴿١٢﴾

**﴾12﴿ ആകാശങ്ങളുടെയും, ഭൂമിയുടെയും (ഖജനാക്കളുടെ) താക്കോലുകൾ അവന്റേതാകുന്നു. അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ ഉപജീവനം [ആഹാരം] വിശാലപ്പെടുത്തിക്കൊടുക്കുന്നു; (അവൻ ഉദ്ദേശിക്കുന്നവർക്ക്) കുടുസ്സാക്കുകയും ചെയ്യുന്നു. നിശ്ചയമായും, അവൻ എല്ലാ കാര്യത്തെക്കുറിച്ചും അറിയുന്നവനാണ്.**

《12》 لَهُۥ അവന്നാണ്, അവന്റെതാണ് مَقَالِيدُ താക്കോലുകൾ, ഖജനാക്കൾ(അധികാരങ്ങൾ) السَّمَاوَاتِ ആകാശങ്ങളുടെ وَالأَرْضِ ഭൂമിയുടെയും يَبْسُطُ الرِّزْقَ അവൻ ഉപജീവനം(ആഹാരം) വിശാലമാക്കുന്നു لِمَنْ يَشَاءُ താൻ ഉദ്ദേശിക്കുന്നവർക്ക് وَيَقْدِرُ കണക്കാക്കുക(കുടുസ്സാക്കുക)യും ചെയ്യുന്നു إِنَّهُ നിശ്ചയമായും അവൻ بِكُلِّ شَيْءٍ എല്ലാകാര്യത്തെ(വസ്തുവെ)ക്കുറിച്ചും عَلِيمٌ അറിയുന്നവനാണ്.

---

ഈ ആയത്തിലെ ആശയം ക്വുർആനിൽ അല്ലാഹു ആവർത്തിച്ചു പറയാറുള്ളതാണ്. ( സൂ: ക്വസ്വസ്വ് 82; റൂം, 37 ; സുമർ 52, സബഉ് 36, 39 അൻകബൂത്ത് 62. എന്നിവയും മറ്റും നോക്കുക.) മനുഷ്യനെ സൃഷ്ടിക്കുകയും, അവന്റെ വർഗപരിപോഷണത്തിന് വേണ്ട ഏർപ്പാടുകൾ ചെയ്യുകയും, അവന്റെ ഉപജീവനമാർഗങ്ങൾ ഒരുക്കുകയും ചെയ്ത അതേ രക്ഷിതാവ് മനുഷ്യന്റെ ജീവിതത്തിൽ അവൻ കൈക്കൊള്ളേണ്ടുന്ന നിയമവ്യവസ്ഥയും അവന് നിശ്ചയിച്ചുകൊടുക്കാതിരുന്നിട്ടില്ല. നബിﷺയെ അഭിമുഖീകരിച്ചുകൊണ്ട് അടുത്ത വചനത്തിൽ പറയുന്നു:

۞ شَرَعَ لَكُم مِّنَ ٱلدِّينِ مَا وَصَّىٰ بِهِۦ نُوحًا وَٱلَّذِىٓ أَوْحَيْنَآ إِلَيْكَ وَمَا وَصَّيْنَا بِهِۦٓ إِبْرَٰهِيمَ وَمُوسَىٰ وَعِيسَىٰٓ ۖ أَنْ أَقِيمُوا۟ ٱلدِّينَ وَلَا تَتَفَرَّقُوا۟ فِيهِ ۚ كَبُرَ عَلَى ٱلْمُشْرِكِينَ مَا تَدْعُوهُمْ إِلَيْهِ ۚ ٱللَّهُ يَجْتَبِىٓ إِلَيْهِ مَن يَشَآءُ وَيَهْدِىٓ إِلَيْهِ مَن يُنِيبُ ﴿١٣﴾

**《13》 നൂഹിനോട് അവൻ [അല്ലാഹു] കൽപിച്ചരുളിയതും, നിനക്ക് നാം വഹ്‌യ് നൽകിയിട്ടുള്ളതും, ഇബ്‌റാഹീമിനോടും, മൂസായോടും ഈസായോടും നാം കൽപിച്ചരുളിയതും (എന്താണോ അത് തന്നെ) അവൻ നിങ്ങൾക്ക് മതമായി നിയമിച്ചു തന്നിരിക്കുന്നു: അതായത്, (ഈ) മതത്തെ നിങ്ങൾ നിലനിറുത്തണം, അതിൽ നിങ്ങൾ ഭിന്നിച്ചുപോകരുത് എന്ന്. ബഹുദൈവവിശ്വാസികളെ ഏതൊന്നിലേക്ക് നീ വിളിക്കുന്നുവോ അതവർക്ക് വളരെ വമ്പിച്ച [ഭാരപ്പെട്ട] തായിരിക്കുകയാണ്. അല്ലാഹു ഉദ്ദേശിക്കുന്നവരെ തന്റെ അടുക്കലേക്ക് അവൻ തിരഞ്ഞെടുക്കുന്നു. (വിനയപ്പെട്ട്)മടങ്ങുന്നവർക്ക് അവൻ തന്റെ അടുക്കലേക്ക് മാർഗദർശനം നൽകുകയും ചെയ്യുന്നു.**

---

《13》 شَرَعَ لَكُمْ നിങ്ങൾക്ക് അവൻ നിയമിച്ചു (മാർഗമാക്കി) തന്നിരിക്കുന്നു مِنَ الدِّينِ മതത്തിൽ നിന്ന്, മതമായി مَا وَصَّى بِهِ അവൻ കൽപിച്ചരുളിയത് نُوحًا നൂഹിനോട് وَالَّذِي أَوْحَيْنَا നാം വഹ്‌യ് നൽകിയതും إِلَيْكَ നിനക്ക് وَمَا وَصَّيْنَا بِهِ നാം കല്പിച്ച

രുളിയതും إِبْرَاهِيمَ ഇബ്റാഹീമിനോടും وَمُوسَىٰ وَعِيسَىٰ മൂസായോടും ഈസായോടും أَنْ أَقِيمُوا നിങ്ങൾ നിലനിറുത്തണമെന്ന് الدِّينَ മതത്തെ وَلَا تَتَفَرَّقُوا നിങ്ങൾ ഭിന്നിക്കരു തെന്നും فِيهِ അതിൽ كَبُرَ വളരെ വമ്പിച്ചതാണ്, വലുതായിരിക്കുന്നു عَلَى الْمُشْرِكِينَ മുശ്രിക്കുകൾക്ക് مَا تَدْعُوهُمْ إِلَيْهِ നീ അവരെ യാതൊന്നിലേക്ക് ക്ഷണിക്കുന്നുവോ അത് اللَّهُ يَجْتَبِي അല്ലാഹു തിരഞ്ഞെടുക്കുന്നു إِلَيْهِ അവനിലേക്ക് مَن يَشَاءُ അവനുദ്ദേശിക്കുന്ന വരെ وَيَهْدِي അവൻ മാർഗദർശനം നൽകുകയും ചെയ്യുന്നു إِلَيْهِ തന്നിലേക്ക്, അവനി ലേക്ക് مَن يُنِيبُ വിനയപ്പെട്ട് (മനസ്സ്)മടങ്ങുന്നവരെ.

---

മുഹമ്മദ് നബിയുടെ സമുദായമായ ഈ സമുദായത്തിന് അല്ലാഹു കൽപിച്ചരുളിയി രിക്കുന്ന ഈ മതം ഒരു പുതിയ മതമൊന്നുമല്ല. നൂഹ് (അ), ഇബ്റാഹീം (അ), മൂസാ (അ) മുതലായ മുൻപ്രവാചകവര്യൻമാരോട് കൽപിക്കപ്പെട്ടിരുന്നതും, മുഹമ്മദ് നബിക്ക് ബോധനം ലഭിച്ചിട്ടുള്ളതുമെല്ലാം ഈ ഒരേ മതം തന്നെയാകുന്നു. ഈ മതം-അതെ, തൗഹീദിൽ അധിഷ്ഠിതമായ ഇസ്‌ലാം മതം-പ്രബോധനം ചെയ്വാനും, അതിൽ ഭിന്നിപ്പും ഛിദ്രവും ഉണ്ടാക്കാതെ നിലനിറുത്തുവാനും തന്നെയാണ് എല്ലാവരോടും കല്പിക്കപ്പെട്ടിട്ടുള്ളതും. പക്ഷേ, ശിർക്കിൽ അടിയുറച്ച ബഹുദൈവവിശ്വാസികളെ സംബന്ധിച്ചിടത്തോളം - അവരുടെ ചിരകാലപാരമ്പര്യത്തിന് വിരുദ്ധമാണെന്ന കാര ണത്താൽ-മുഹമ്മദ് പ്രബോധനം ചെയ്യുന്ന ഈ മതം പുത്തൻമതമാണെന്നാണ് അവ രുടെ ധാരണ. തന്നിമിത്തം അത് സ്വീകരിക്കുന്നത് അവർക്ക് അസഹ്യമായിത്തോന്നുക യാണ്. എന്നാൽ, ഹൃദയം മരവിച്ചിട്ടില്ലാത്ത സഹൃദയൻമാരാകട്ടെ, ഈ മതം അംഗീക രിക്കുന്നതും, അതുവഴി അല്ലാഹുവിന്റെ കാരുണ്യത്തിനും, സാമീപ്യത്തിനും അവർ അർഹരായിത്തീരുന്നതുമാകുന്നു എന്ന് സാരം. ആദംനബി(അ)ക്ക്ശേഷം ഒരു സമു ദായത്തിലേക്ക് നിയോഗിക്കപ്പെട്ട ആദ്യത്തെ റസൂലാണ് നൂഹ് (അ). അന്ത്യപ്രവാചക നായ മുഹമ്മദ് നബിﷺക്കും അദ്ദേഹത്തിനുമിടയിൽ കഴിഞ്ഞുപോയ മുർസലുകളിൽ പ്രധാനികളാണ് മറ്റു മൂന്ന് മുർസലുകളും.

الدِّين (മതം) എന്ന വാക്ക്കൊണ്ട് വിവക്ഷിക്കുന്നത് ഇസ്‌ലാംമതത്തിന്റെ മൗലിക സിദ്ധാന്തങ്ങളാകുന്നു. എല്ലാ പ്രവാചകൻമാരും പ്രബോധനം ചെയ്തിരുന്നതും അതേ സിദ്ധാന്തങ്ങളായിരുന്നു: : آل عمران –إِنَّ الدِّينَ عِندَ اللَّهِ الْإِسْلَامُ (അല്ലാഹുവിന്റെ അടുക്കൽ മതം ഇസ്‌ലാമാണ്) وَمَن يَبْتَغِ غَيْرَ الْإِسْلَامِ دِينًا فَلَن يُقْبَلَ مِنْهُ وَهُوَ فِي الْآخِرَةِ مِنَ الْخَاسِرِينَ ٨٥ : آل عمران–(ആരെങ്കിലും ഇസ്‌ലാമിനെയല്ലാതെ മതമായി അന്വേഷിക്കുന്നപക്ഷം അത് അവനിൽ നിന്ന് സ്വീകരിക്കപ്പെടുന്നതേയല്ല. പരലോകത്ത് അവൻ നഷ്ടപ്പെട്ടവ രുടെ കൂട്ടത്തിലുമായിരിക്കും) എന്നിങ്ങിനെയുള്ള ക്വുർആൻ വചനങ്ങൾ ഈ വസ്തു തയാണ് ചൂണ്ടിക്കാട്ടുന്നത്. പ്രസ്തുത മൗലിക സിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിലുള്ള കർമപരവും, ശാഖാപരവുമായ കാര്യങ്ങളിൽ, സമുദായങ്ങൾക്കിടയിൽ കാലാനുസൃത മായ ചില മാറ്റങ്ങൾ സ്വീകരിക്കപ്പെട്ടിരുന്നുവെന്ന് മാത്രം. لِكُلٍّ جَعَلْنَا مِنكُمْ شِرْعَةً ٤٨ : المائدة –وَمِنْهَاجًا(നിങ്ങളിൽ-വേദത്തിന്റെ ആൾക്കാരിൽ-പെട്ട എല്ലാവർക്കും നാം ഓരോ നിയമമാർഗവും രീതിയും ഏർപ്പെടുത്തിയിരിക്കുന്നു) എന്ന വചനം അതാണ് വ്യക്തമാക്കുന്നത്. ഏറ്റവും ഒടുവിലത്തെ സമുദായമായ ഈ സമുദായത്തിന് ഇസ്‌ലാമിന്റെ പ്രായോഗിക രൂപങ്ങളിൽവെച്ച് ഏറ്റവും പരിപൂർണവും ലോകവസാനം

വരെ നിലവിലിരിക്കുന്നതുമായ അന്തിമരൂപം അല്ലാഹു നിശ്ചയിച്ചുകൊടുത്തിരിക്കുക യാണ്. الْيَوْمَ أَكْمَلْتُ لَكُمْ دِينَكُمْ وَأَتْمَمْتُ عَلَيْكُمْ نِعْمَتِي وَرَضِيتُ لَكُمُ الإِسْلاَمَ دِينًا–المائدة: ٣ (ഇന്നേ ദിവസം നിങ്ങൾക്ക് നിങ്ങളുടെ മതം ഞാൻ പൂർത്തീകരിച്ചു തന്നിരിക്കുന്നു. നിങ്ങളിൽ എന്റെ അനുഗ്രഹം ഞാൻ പരിപൂർണമാക്കുകയും ചെയ്തിരിക്കുന്നു. നിങ്ങൾക്ക് ഞാൻ ഇസ്‌ലാമിനെ മതമായി തൃപ്തിപ്പെടുകയും ചെയ്തിരിക്കുന്നു) പരമാർത്ഥം ഇങ്ങിനെയിരിക്കെ, ദൈവികമതമായ ഈ ഏകമതത്തിൽ ഭിന്ന കക്ഷികൾ എങ്ങിനെ ഉടലെടുത്തുവെന്ന് അടുത്ത വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നു:

وَمَا تَفَرَّقُوٓا۟ إِلَّا مِنۢ بَعْدِ مَا جَآءَهُمُ ٱلْعِلْمُ بَغْيًۢا بَيْنَهُمْ ۚ وَلَوْلَا كَلِمَةٌ سَبَقَتْ مِن رَّبِّكَ إِلَىٰٓ أَجَلٍ مُّسَمًّى لَّقُضِىَ بَيْنَهُمْ ۚ وَإِنَّ ٱلَّذِينَ أُورِثُوا۟ ٱلْكِتَٰبَ مِنۢ بَعْدِهِمْ لَفِى شَكٍّ مِّنْهُ مُرِيبٍ ﴿١٤﴾

**《14》 തങ്ങൾക്ക് അറിവ് വന്നെത്തിയശേഷമല്ലാതെ അവർ ഭിന്നിച്ചിട്ടില്ല താനും; (അതെ) അവർക്കിടയിലുള്ള ധിക്കാരം നിമിത്തം. നിർണയം ചെയ്യപ്പെട്ട ഒരു (നിശ്ചിത) അവധിവരേക്കും (ബാധകമായ) ഒരു വാക്ക് നിന്റെ റബ്ബിങ്കൽ നിന്ന് മുമ്പുണ്ടായിട്ടില്ലായിരുന്നുവെങ്കിൽ, അവർക്കിടയിൽ വിധി നിശ്ചയിക്കപ്പെടുകതന്നെ ചെയ്തിരുന്നു.**

**അവർക്ക്ശേഷം വേദഗ്രന്ഥം അനന്തരാവകാശമായി നൽകപ്പെട്ടവരാകട്ടെ, നിശ്ചയമായും അതിനെക്കുറിച്ച് ആശങ്കാപരമായ സംശയത്തിലുമാകുന്നു.**

---

**《14》** وَمَاتَفَرَّقُوا അവർ ഭിന്നിച്ചിട്ടുമില്ല, വേർപിരിഞ്ഞിട്ടില്ല إِلامِنۢبَعْدِ ശേഷമല്ലാതെ مَاجَاءَهُمُ അവർക്ക് വന്നതിന്റെ الْعِلْمُ അറിവ് بَغْيًا ധിക്കാരം (അതിക്രമം, താന്തോന്നിത്തം, ശത്രുത, അസൂയ)നിമിത്തം بَيْنَهُمْ അവർക്കിടയിലുള്ള وَلَوْلا ഇല്ലായിരുന്നെങ്കിൽ كَلِمَةٌ ഒരു വാക്ക് سَبَقَتْ മുൻകഴിഞ്ഞ, കഴിഞ്ഞുപോയ مِنۢرَبِّكَ നിന്റെ റബ്ബിങ്കൽ നിന്ന് إِلَىٰأَجَلٍ ഒരു അവധിവരേക്ക് مُسَمًّى നിർണയിക്കപ്പെട്ട, പേര് പറയപ്പെട്ട لَقُضِيَ വിധി നിശ്ചയിക്ക(തീരുമാനിക്ക)പ്പെടുകതന്നെ ചെയ്തിരുന്നു بَيْنَهُمْ അവർക്കിടയിൽ وَإِنَّالَّذِينَ നിശ്ചയമായും യാതൊരുവൻ أُورِثُواالْكِتَابَ വേദഗ്രന്ഥം അനന്തരാവകാശമായി നൽകപ്പെട്ട مِنۢبَعْدِهِمْ അവരുടെ ശേഷം لَفِيشَكٍّ സംശയത്തിൽതന്നെയാണ് مِنْهُ അതിനെക്കുറിച്ച് مُرِيبٍ ആശങ്കപരമായ, സന്ദേഹകരമായ

---

സത്യം ഇന്നതാണെന്ന് അറിയാതെയല്ല സമുദായങ്ങൾക്കിടയിൽ ഭിന്നിപ്പുണ്ടായത്. നേരെമറിച്ച് വേണ്ടത്ര അറിവും മാർഗദർശനവും എല്ലാവർക്കും ലഭിച്ചിട്ടുണ്ടായിരുന്നു. പക്ഷേ, സ്വാർത്ഥം, അസൂയ മാത്സര്യം, ധിക്കാരം തുടങ്ങിയ അതിരുകവിച്ചൽ മാത്രമാണ് ഭിന്നിപ്പിന് കാരണമായത്. ആ നിലക്ക് അവർ തികച്ചും ശിക്ഷാർഹരാകുന്നു.

പക്ഷേ, ശിക്ഷാനടപടി എടുക്കൽ പരലോകത്ത് വെച്ചാണെന്ന് അല്ലാഹു മുമ്പേ നിശ്ച യിച്ചുവെച്ചിരിക്കയാണ്. അല്ലായിരുന്നുവെങ്കിൽ തൽക്ഷണം തന്നെ ശിക്ഷ അവർക്ക് അനുഭവപ്പെടുമായിരുന്നു. മുൻഗാമികളായ വേദക്കാരുടെ കഥയാണ് ഇപ്പറഞ്ഞത്. എന്നാൽ, അവരുടെ ശേഷം വേദഗ്രന്ഥത്തിന്റെ അനുയായികളും അവകാശികളുമായി ത്തീർന്ന നിലവിലുള്ള – ജൂതരും ക്രിസ്ത്യാനികളുമാകുന്ന– വേദക്കാരുടെ സ്ഥിതിയോ? അവർ തങ്ങളുടെ പിതാക്കളെയും മുൻഗാമികളെയും പിന്തുടർന്ന് വരുന്നുവെന്നല്ലാതെ, തങ്ങളുടെ നിലപാടിനെ ന്യായീകരിക്കുന്ന അധികൃതമായ തെളിവോ ലക്ഷ്യമോ ഒന്നും അവർക്കില്ല. തങ്ങൾ സ്വീകരിച്ചുവരുന്ന വിശ്വാസാചാരങ്ങളെ സംബന്ധിച്ചേടത്തോളം അവ പരിശുദ്ധങ്ങളാണെന്ന ബോധ്യവും ഉറപ്പും അവർക്കുണ്ടോ ? അതുമില്ല. വാസ്ത വത്തിൽ അതിലവർ സംശയാലുക്കളും പരിഭ്രമചിത്തരുമാകുന്നു. പാരമ്പര്യവും അനു കരണവുമാണല്ലോ അവരുടെ അവലംബം.

فَلِذَٰلِكَ فَٱدۡعُ ۖ وَٱسۡتَقِمۡ كَمَآ أُمِرۡتَ ۖ وَلَا تَتَّبِعۡ أَهۡوَآءَهُمۡ ۖ وَقُلۡ ءَامَنتُ بِمَآ أَنزَلَ ٱللَّهُ مِن كِتَٰبٍ ۖ وَأُمِرۡتُ لِأَعۡدِلَ بَيۡنَكُمُ ۖ ٱللَّهُ رَبُّنَا وَرَبُّكُمۡ ۖ لَنَآ أَعۡمَٰلُنَا وَلَكُمۡ أَعۡمَٰلُكُمۡ ۖ لَا حُجَّةَ بَيۡنَنَا وَبَيۡنَكُمُ ۖ ٱللَّهُ يَجۡمَعُ بَيۡنَنَا ۖ وَإِلَيۡهِ ٱلۡمَصِيرُ ﴿١٥﴾

**﴿15﴾ (നബിയേ) ആകയാൽ അതിലേക്ക് ക്ഷണിച്ചുകൊള്ളുക. നിന്നോട് കല്പിക്കപ്പെട്ടപ്രകാരം നീ (ശരിക്ക്) ചൊവ്വായി നിലകൊള്ളുകയും ചെയ്യുക. അവരുടെ ഇച്ഛകളെ പിൻപറ്റുകയും അരുത്.**

**നീ (ഇപ്രകാരം) പറഞ്ഞേക്കുകയും ചെയ്യുക: വേദഗ്രന്ഥമായിക്കൊണ്ട് അല്ലാഹു അവതരിപ്പിച്ചിട്ടുള്ളതിൽ (മുഴുവനും) ഞാൻ വിശ്വസിച്ചിരിക്കുന്നു. നിങ്ങൾക്കിടയിൽ നീതി പാലിക്കുവാൻ എന്നോട് കല്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു. അല്ലാഹു ഞങ്ങളുടെ റബ്ബും, നിങ്ങളുടെ റബ്ബുമാകുന്നു. ഞങ്ങളുടെ കർമങ്ങൾ ഞങ്ങൾക്ക്; നിങ്ങളുടെ കർമങ്ങൾ നിങ്ങൾക്കും, ഞങ്ങൾക്കും നിങ്ങൾക്കുമിടയിൽ ന്യായവാദം ഇല്ല. അല്ലാഹു നമ്മുടെ ഇടയിൽ ഒരുമിച്ചുകൂട്ടുന്നതാണ്. അവനിലേക്കാണ് തിരിച്ചെത്തലും.**

---

﴿15﴾ فَلِذَٰلِكَ അതിലേക്ക്, അതിനാൽ فَادْعُ നീ ക്ഷണിക്കുക وَاسْتَقِمْ നീ ചൊവ്വായി നിൽക്കുകയും ചെയ്യുക كَمَا أُمِرْتَ നിന്നോട് കല്പിക്കപ്പെട്ടതുപോലെ وَلَا تَتَّبِعْ നീ പിൻപറ്റുകയും അരുത് أَهْوَاءَهُمْ അവരുടെ ഇച്ഛകളെ وَقُلْ നീ പറയുകയും ചെയ്യുക آمَنْتُ ഞാൻ വിശ്വസിച്ചിരിക്കുന്നു بِمَا أَنْزَلَ ഇറക്കിയതിൽ اللَّهُ അല്ലാഹു مِنْ كِتَابٍ വേദഗ്രന്ഥ

لِأَعۡدِلَ بَيۡنَكُمُۖ മായിട്ട് وَأُمِرۡتُ ഞാൻ കല്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു
وَرَبُّكُمۡۖ നിങ്ങൾക്കിടയിൽ നീതി ചെയ്‌വാൻ ٱللَّهُ رَبُّنَا അല്ലാഹു ഞങ്ങളുടെ റബ്ബാണ്
وَلَكُمۡ നിങ്ങളുടെ റബ്ബും لَنَآ أَعۡمَٰلُنَا ഞങ്ങൾക്ക് ഞങ്ങളുടെ കർമങ്ങൾ, പ്രവൃത്തികൾ
നിങ്ങൾക്ക് أَعۡمَٰلُكُمۡۖ നിങ്ങളുടെ കർമങ്ങളും لَا حُجَّةَ ന്യായം (തർക്കം, വാദം) ഇല്ല
بَيۡنَنَا وَبَيۡنَكُمُۖ ഞങ്ങളുടെയും നിങ്ങളുടെയും ഇടയിൽ ٱللَّهُ يَجۡمَعُ അല്ലാഹു ഒരുമിച്ച്കൂട്ടും
بَيۡنَنَاۖ നമുക്കിടയിൽ وَإِلَيۡهِ അവങ്കലേക്ക് തന്നെയാണ് ٱلۡمَصِيرُ തിരിച്ചെത്തൽ

സത്യം ഇന്നതാണെന്ന് വ്യക്തമായി തെളിഞ്ഞുകഴിഞ്ഞിരിക്കുന്നു. ഭിന്നിപ്പിന് കാരണം, അറിയായ്മയോഅവ്യക്തതയോ അല്ല; കേവലം വാശിയും മാത്സര്യബുദ്ധിയും മാത്രമാകുന്നു. അതുകൊണ്ടാണ് നമുക്കിടയിൽ ന്യായവാദത്തിന് സ്ഥാനം ഇല്ലെന്ന് പറയുന്നത്. അടുത്ത വചനം നോക്കുക:

وَٱلَّذِينَ يُحَآجُّونَ فِي ٱللَّهِ مِنۢ بَعۡدِ مَا ٱسۡتُجِيبَ لَهُۥ حُجَّتُهُمۡ دَاحِضَةٌ عِندَ رَبِّهِمۡ وَعَلَيۡهِمۡ غَضَبٞ وَلَهُمۡ عَذَابٞ شَدِيدٌ ﴿١٦﴾

**﴾16﴿ അല്ലാഹുവിന് [അവന്റെ മതത്തിന്] സ്വീകരണം ലഭിച്ചതിന്ശേഷം, അവന്റെ കാര്യത്തിൽ (തർക്കിച്ച്) ന്യായവാദം നടത്തുന്നവരാകട്ടെ, അവരുടെ ന്യായം തങ്ങളുടെ റബ്ബിന്റെ അടുക്കൽ ഫലശൂന്യമായതാകുന്നു [പരാജയപ്പെട്ടതാണ്]. അവരുടെ മേൽ കോപവും ഉണ്ടായിരിക്കും; കഠിനമായ ശിക്ഷയും അവർക്കുണ്ട്.**

ٱللَّهُ ٱلَّذِيٓ أَنزَلَ ٱلۡكِتَٰبَ بِٱلۡحَقِّ وَٱلۡمِيزَانَۗ وَمَا يُدۡرِيكَ لَعَلَّ ٱلسَّاعَةَ قَرِيبٞ ﴿١٧﴾

**﴾17﴿ അല്ലാഹുവത്രെ, യഥാർത്ഥ പ്രകാരം വേദഗ്രന്ഥവും, തുലാസ്സും ഇറക്കിയവൻ, തനിക്ക് എന്തറിയാം, അന്ത്യസമയം സമീപസ്ഥമായിരിക്കാം?**

يَسۡتَعۡجِلُ بِهَا ٱلَّذِينَ لَا يُؤۡمِنُونَ بِهَاۖ وَٱلَّذِينَ ءَامَنُواْ مُشۡفِقُونَ مِنۡهَا وَيَعۡلَمُونَ أَنَّهَا ٱلۡحَقُّۗ أَلَآ إِنَّ ٱلَّذِينَ يُمَارُونَ فِي ٱلسَّاعَةِ لَفِي ضَلَٰلِۭ

**﴾18﴿ അതിൽ വിശ്വസിക്കാത്തവർ അതിന് ധൃതികൂട്ടിക്കൊണ്ടിരിക്കുന്നു. വിശ്വസിച്ചവരാകട്ടെ, അതിനെക്കുറിച്ച് ഭയപ്പാടുള്ളവരുമാകുന്നു. അത് യഥാർത്ഥമാണെന്ന് അവർക്ക് അറിയുകയും ചെയ്യാം. അല്ലാ-(അറിയുക; ) അന്ത്യസമയത്തിന്റെ കാര്യത്തിൽ തർക്കം നടത്തുന്നവർ നിശ്ച**

**യമായും വിദൂരമായ വഴിപിഴവിൽ തന്നെയാകുന്നു.** بَعِيدٍ ﴿١٨﴾

﴾16﴿ وَالَّذِينَ يُحَاجُّونَ ന്യായവാദം നടത്തുന്നവർ فِي اللَّهِ അല്ലാഹുവിന്റെ കാര്യത്തിൽ مِنۢ بَعْدِ ശേഷം مَا اسْتُجِيبَ لَهُ അവന് ഉത്തരം (സ്വീകരണം)ലഭിച്ചതിന്റെ حُجَّتُهُمْ അവരുടെ ന്യായം دَاحِضَةٌ ഫലശൂന്യമായത് (നിരർത്ഥം, പരാജയമടഞ്ഞത്)ആണ് عِندَ رَبِّهِمْ അവരുടെ റബ്ബിന്റെ അടുക്കൽ وَعَلَيْهِمْ അവരുടെ മേലുണ്ട്താനും غَضَبٌ കോപം, ദേഷ്യം وَلَهُمْ عَذَابٌ അവർക്ക് ശിക്ഷയുമുണ്ട് شَدِيدٌ കഠിനമായ ﴾17﴿ اللَّهُ الَّذِي അല്ലാഹു യാതൊരുവനാകുന്നു أَنزَلَ الْكِتَابَ ഗ്രന്ഥം ഇറക്കിയ بِالْحَقِّ യഥാർത്ഥപ്രകാരം وَالْمِيزَانَ തുലാസ്സും وَمَا يُدْرِيكَ നിനക്കെന്തറിയാം, അറിയാമോ لَعَلَّ السَّاعَةَ അന്ത്യസമയമായേക്കാം قَرِيبٌ അടുത്തത്, സമീപസ്ഥം ﴾18﴿ يَسْتَعْجِلُ بِهَا അതിന് ധൃതികൂട്ടിക്കൊണ്ടിരിക്കുന്നു الَّذِينَ യാതൊരുകൂട്ടർ لَا يُؤْمِنُونَ بِهَا അതിൽ വിശ്വസിക്കാത്ത وَالَّذِينَ آمَنُوا വിശ്വസിച്ചവരാകട്ടെ مُشْفِقُونَ مِنْهَا അതിനെപ്പറ്റി ഭയപ്പെടുന്നവരാണ് وَيَعْلَمُونَ അവർ അറിയുകയും ചെയ്യും أَنَّهَا الْحَقُّ അത് യഥാർത്ഥമാണെന്ന് أَلَا അല്ലാ, അറിയുക إِنَّ الَّذِينَ നിശ്ചയമായും യാതൊരുവൻ يُمَارُونَ തർക്കം നടത്തുന്ന, സംശയം പ്രകടിപ്പിക്കുന്ന فِي السَّاعَةِ അന്ത്യസമയത്തിന്റെ കാര്യത്തിൽ لَفِي ضَلَالٍ വഴിപിഴവിൽതന്നെ بَعِيدٍ വിദൂരമായ

സത്യാസത്യങ്ങളെ വേർതിരിക്കുവാനും തൂക്കിക്കണക്കാക്കുവാനുമുള്ള തുലാസ്സും വേദഗ്രന്ഥവും അല്ലാഹു അവതരിപ്പിച്ചിട്ടുണ്ട്; അതിന്റെ അടിസ്ഥാനത്തിൽ പലരും അല്ലാഹുവിന്റെ ക്ഷണം സ്വീകരിക്കുകയും ചെയ്തു കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ട് എനി ഒരു ന്യായവാദത്തിനോ തർക്കത്തിനോ സ്ഥാനമില്ല. അത് അല്ലാഹുവിങ്കൽ വിലപ്പോകുകയുമില്ല എന്ന് വേദക്കാരെയും, അല്ലാത്തവരെയും ഉണർത്തന്നു.

മുശ്രിക്കുകൾ അന്ത്യനാളിൽ വിശ്വസിക്കാത്തവരാണല്ലോ. അതുകൊണ്ട് അവർ പരിഹാസപൂർവ്വം അതിന് ധൃതികൂട്ടിക്കൊണ്ടിരിക്കുകയാണ്. അങ്ങിനെ ഒന്നുണ്ടെങ്കിൽ എപ്പോഴാണതുണ്ടാവുക ? എന്താണത് സംഭവിക്കാത്തത്? എന്നൊക്കെ അവർ പറയും. സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം അവർ അതിനെപ്പറ്റി വളരെ ഭയപ്പാടിലുമായിരിക്കും. കാരണം. അന്നത്തെ അതിഭയാനകങ്ങളായ സംഭവവികാസങ്ങളെപ്പറ്റിയും തുടർന്ന് സംഭവിക്കുവാനിരിക്കുന്ന വിചാരണ, രക്ഷാശിക്ഷകൾ മുതലായവയെപ്പറ്റിയും അവർ ബോധവാൻമാരാണല്ലോ. മനുഷ്യരടക്കമുള്ള സൃഷ്ടികളുടെ തുടക്കത്തെയും, ഒടുക്കത്തെയും (المبدأ والمعاد) സംബന്ധിച്ച–അല്ലാഹുവിലും അന്ത്യനാളിലുമുള്ള – വിശ്വാസങ്ങളാണ് എല്ലാ നൻമയുടെയും വിജയത്തിന്റെയും മൂലകാരണം. ആ രണ്ട് കാര്യങ്ങളിലുള്ള അവിശ്വാസമാണ് എല്ലാ തിൻമയുടെയും, പരാജയത്തിന്റെയും കാരണവും. അപ്പോൾ, അല്ലാഹുവിന്റെ വിഷയത്തിലെന്നപോലെത്തന്നെ അന്ത്യസമയത്തിന്റെ കാര്യത്തിലും തർക്കിച്ചും പരിഹസിച്ചുംകൊണ്ടിരിക്കുന്നവർ അങ്ങേഅറ്റം വഴിപിഴവിലല്ലാതെ ആയിരിക്കയില്ലല്ലോ.

**﴾19﴿ അല്ലാഹു അവന്റെ അടിയാൻമാരോട് വളരെ സൗമ്യമുള്ളവനാകുന്നു. അവൻ ഉദ്ദേശിക്കുന്ന** اللَّهُ لَطِيفٌ بِعِبَادِهِۦ يَرْزُقُ مَن يَشَآءُ

وَهُوَ ٱلْقَوِىُّ ٱلْعَزِيزُ ﴿١٩﴾

വർക്ക് അവൻ കൊടുക്കുന്നു(ആഹാരം നൽകുന്നു) അവനത്രെ പ്രതാപശാലിയായ ശക്തനായുള്ളവൻ.

## വിഭാഗം - 3

مَن كَانَ يُرِيدُ حَرْثَ ٱلْءَاخِرَةِ نَزِدْ لَهُۥ فِى حَرْثِهِۦ ۖ وَمَن كَانَ يُرِيدُ حَرْثَ ٱلدُّنْيَا نُؤْتِهِۦ مِنْهَا وَمَا لَهُۥ فِى ٱلْءَاخِرَةِ مِن نَّصِيبٍ ﴿٢٠﴾

《20》 ആരെങ്കിലും പരലോകത്തെ കൃഷി [വരുമാനം] ഉദ്ദേശിക്കുകയാണെങ്കിൽ, അവന് അവന്റെ കൃഷിയിൽ [വരുമാനത്തിൽ] നാം വർദ്ധിപ്പിച്ചുകൊടുക്കുന്നതാണ്; ആരെങ്കിലും ഇഹലോകത്തെ കൃഷി [വരുമാനം] ഉദ്ദേശിക്കുകയാണെങ്കിൽ അവന് അതിൽനിന്നും നാം കൊടുക്കും; (പക്ഷേ) പരലോകത്തിൽ അവന് യാതൊരു ഓഹരിയും ഇല്ലതാനും.

---

《19》 اللَّهُ അല്ലാഹു لَطِيفٌ സൗമ്യം (മയം) ഉള്ളവനാകുന്നു بِعِبَادِهِ തന്റെ അടിയാൻമാരോട് يَرْزُقُ അവൻ ഉപജീവനം നൽകുന്നു, കൊടുക്കും مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَهُوَ അവൻ തന്നെ الْقَوِيُّ ശക്തൻ الْعَزِيزُ പ്രതാപശാലി 《20》 مَن كَانَ ആരെങ്കിലും ആയാൽ يُرِيدُ ഉദ്ദേശിക്കും حَرْثَ الآخِرَةِ പരലോകത്തെ കൃഷി (വിള, സമ്പാദ്യം) نَزِدْ لَهُ അവനു നാം വർദ്ധിപ്പിച്ചുകൊടുക്കും فِي حَرْثِهِ അവന്റെ കൃഷിയിൽ وَمَن كَانَ ആരെങ്കിലും ആയിരുന്നാൽ يُرِيدُ ഉദ്ദേശിക്കും حَرْثَ الدُّنْيَا ഇഹത്തിലെ കൃഷിയെ نُؤْتِهِ അവനു നാം കൊടുക്കും مِنْهَا അതിൽ നിന്ന് وَمَا لَهُ അവന്നില്ലതാനും فِي الآخِرَةِ പരലോകത്ത് مِن نَصِيبٍ ഒരു അംശവും, പങ്കും

---

കൃഷി സ്ഥലം, ഉഴവ്, കൃഷി എന്നൊക്കെയാണ് حَرْثَ എന്ന വാക്കിന്റെ അർത്ഥം. പ്രവർത്തനഫലങ്ങളാകുന്ന നേട്ടങ്ങളാണ് ഇവിടെ വിവക്ഷ. പരലോക ലഭ്യങ്ങളെ ഉന്നം വെച്ച് പ്രവർത്തിക്കുന്നവർക്ക് അല്ലാഹു കൂടുതൽ നേട്ടങ്ങൾ കൈവരുത്തിക്കൊടുക്കുമെന്നും, ഐഹിക ലാഭങ്ങളെ ഉന്നംവെക്കുന്നവർക്ക് അവരുടെ ഉദ്ദേശ്യങ്ങൾ മുഴുവൻ നിറവേറ്റുകയില്ല-ഏതോ ചിലത് മാത്രമേ നിറവേറ്റുകയുള്ളൂ-എന്നും, അതേസമയത്ത് അവർക്ക് പരലോകത്ത് യാതൊരു നൻമയും ലഭ്യമാകുവാനില്ലെന്നും അല്ലാഹു ഈ വചനത്തിൽ വ്യക്തമാക്കിയിരിക്കുന്നു. സൂറത്ത് ബനൂഇസ്റാഈലിലെ ചില ആയത്തുകൾ ഈ വിഷയം കൂടുതൽ വിശദീകരിക്കുന്നത് കാണാം, അല്ലാഹു പറയുന്നു :

مَنْ كَانَ يُرِيدُ الْعَاجِلَةَ عَجَّلْنَا لَهُ فِيهَا مَا نَشَاءُ لِمَن نُّرِيدُ ثُمَّ جَعَلْنَا لَهُ جَهَنَّمَ يَصْلاهَا مَذْمُومًا مَّدْحُورًا ○ وَمَنْ أَرَادَ الآخِرَةَ وَسَعَى لَهَا سَعْيَهَا وَهُوَ مُؤْمِنٌ فَأُولَٰئِكَ كَانَ سَعْيُهُم مَّشْكُورًا ○ كُلًّا نُّمِدُّ هَٰؤُلَاءِ وَهَٰؤُلَاءِ مِنْ عَطَاءِ رَبِّكَ وَمَا كَانَ عَطَاءُ رَبِّكَ مَحْظُورًا ○ – بنوا اسرائيل

(സാരം : ആരെങ്കിലും ഈ ക്ഷണികലോകത്തെ ഉദ്ദേശിക്കുന്നതായാൽ, അതിൽ അവന് - നാം ഉദ്ദേശിക്കുന്നവർക്ക് - നാം വേണമെന്ന് വെക്കുന്നതെന്തോ അത് നാം ക്ഷണം നൽകുന്നതാണ്. പിന്നീട് അവന് നാം നരകം ഏർപ്പെടുത്തിക്കൊടുക്കും. ആക്ഷേപിക്കപ്പെട്ടവനും നിന്ദിക്കപ്പെട്ടവനുമായിക്കൊണ്ട് അവൻ അതിൽ കടന്നെരിയുന്നതാണ്. ആരെങ്കിലും പരലോകത്തെ ഉദ്ദേശിക്കുകയും, വിശ്വാസിയായിക്കൊണ്ട് അതിന്‌വേണ്ടി അതിന്റേതായ പരിശ്രമം പരിശ്രമിക്കുകയും ചെയ്താൽ അങ്ങിനെയുള്ളവരുടെ പരിശ്രമം നന്ദിപൂർവ്വം സ്വീകരിക്കപ്പെടുന്നതായിരിക്കും. എല്ലാവർക്കും - ഈ വിഭാഗത്തിനും ആ വിഭാഗത്തിനും തന്നെ - നിന്റെ റബ്ബിന്റെ സംഭാവനയിൽ നിന്ന് നാം കയ്യയച്ചു കൊടുക്കുന്നതാണ്. നിന്റെ റബ്ബിന്റെ സംഭാവന മുടക്കം ചെയ്യപ്പെട്ടതായിരിക്കയില്ല. (18- 20)

أَمْ لَهُمْ شُرَكَـٰٓؤُا۟ شَرَعُوا۟ لَهُم مِّنَ ٱلدِّينِ مَا لَمْ يَأْذَنۢ بِهِ ٱللَّهُ ۚ وَلَوْلَا كَلِمَةُ ٱلْفَصْلِ لَقُضِىَ بَيْنَهُمْ ۗ وَإِنَّ ٱلظَّـٰلِمِينَ لَهُمْ عَذَابٌ أَلِيمٌ ﴿٢١﴾

**《21》 അതല്ല-(ഒരുപക്ഷേ) അല്ലാഹു അനുവാദം നൽകിയിട്ടില്ലാത്ത വല്ലതും മതത്തിൽ പെട്ടതായി തങ്ങൾക്ക് നിയമിച്ചുകൊടുത്തിട്ടുള്ള വല്ല പങ്കാളികളും അവർക്കുണ്ടോ ?! തീരുമാനത്തിന്റെ വാക്ക് (മുമ്പ്) ഉണ്ടായിരുന്നില്ലെങ്കിൽ അവർക്കിടയിൽ (തൽക്ഷണം) വിധി നടത്തപ്പെടുമായിരുന്നു. അക്രമികളാകട്ടെ, നിശ്ചയമായും അവർക്ക് വേദനയേറിയ ശിക്ഷയുണ്ട്.**

تَرَى ٱلظَّـٰلِمِينَ مُشْفِقِينَ مِمَّا كَسَبُوا۟ وَهُوَ وَاقِعٌۢ بِهِمْ ۗ وَٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ فِى رَوْضَاتِ ٱلْجَنَّاتِ ۖ لَهُم مَّا يَشَآءُونَ عِندَ رَبِّهِمْ ۚ ذَٰلِكَ هُوَ ٱلْفَضْلُ ٱلْكَبِيرُ ﴿٢٢﴾

**《22》 (ഈ) അക്രമികളെ, അവർ സമ്പാദിച്ചുവെച്ചതിനെപ്പറ്റി ഭയപ്പെടുന്നവരായി നിനക്ക് കാണാവുന്നതാണ്. അത് [ആ ശിക്ഷ] അവരിൽ സംഭവിക്കുന്നതാണ് താനും. വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർ സ്വർഗത്തോപ്പുകളിലുമായിരിക്കും. അവർ എന്തുദ്ദേശിക്കുന്നുവോ അത് തങ്ങളുടെ രക്ഷിതാവിന്റെ അടുക്കൽ അവർക്കുണ്ട്. അത്തന്നെയാണ് വലുതായ അനുഗ്രഹം (അഥവാ ശ്രേഷ്ഠത).**

---

《21》 أَمْ لَهُمْ അതല്ല (അഥവാ, ഒരുപക്ഷേ) അവർക്കുണ്ടോ شُرَكَاءُ പങ്കുകാർ شَرَعُوا لَهُمْ അവർക്ക് നിയമിച്ചു (മാർഗമാക്കി)കൊടുത്തിട്ടുള്ള مِنَ الدِّينِ മതത്തിൽ നിന്ന്, മതമായിട്ട്

مَا യാതൊന്ന് لَمْ يَأْذَنۢ بِهِ അതിന് അനുവാദം നൽകിയിട്ടില്ല اللَّهُ അല്ലാഹു وَلَوْلَا ഇല്ലായിരുന്നുവെങ്കിൽ كَلِمَةُ ٱلْفَصْلِ തീരുമാനത്തിന്റെ വാക്ക് لَقُضِيَ വിധി നടത്തപ്പെടുമായിരുന്നു بَيْنَهُمْ അവർക്കിടയിൽ وَإِنَّ ٱلظَّالِمِينَ നിശ്ചയമായും അക്രമികൾ لَهُمْ عَذَابٌ അവർക്ക് ശിക്ഷയുണ്ട് أَلِيمٌ വേദനയേറിയ ﴾22﴿ تَرَى ٱلظَّالِمِينَ അക്രമികളെ നിനക്ക് കാണാം, നീ കാണും مُشْفِقِينَ ഭയപ്പെടുന്നവരായി مِمَّا كَسَبُوا അവർ സമ്പാദിച്ച (പ്രവർത്തിച്ച)തിനെപ്പറ്റി وَهُوَ وَاقِعٌ അത് സംഭവിക്കുന്നതുമാണ് بِهِمْ അവരിൽ وَٱلَّذِينَ آمَنُوا വിശ്വസിച്ചവർ وَعَمِلُوا ٱلصَّالِحَاتِ സൽക്കർമങ്ങൾ പ്രവർത്തിക്കയും ചെയ്ത فِي رَوْضَاتِ തോപ്പുകളിലായിരിക്കും ٱلْجَنَّاتِ സ്വർഗങ്ങളിലെ لَهُمْ അവർക്കുണ്ട് مَا يَشَاءُونَ അവരുദ്ദേശിക്കുന്നത് عِندَ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ അടുക്കൽ ذَٰلِكَ هُوَ അത് തന്നെയാണ് ٱلْفَضْلُ അനുഗ്രഹം, ശ്രേഷ്ഠത ٱلْكَبِيرُ വലിയ

---

അല്ലാഹുവിലും പരലോകത്തിലും വിശ്വസിക്കാതെ തോന്നിയ മതാചാരങ്ങളും നടപടിക്രമങ്ങളും സ്വീകരിച്ചു വരുന്ന ബഹുദൈവവിശ്വാസികളുടെ ശ്രദ്ധയെ തട്ടിയുണർത്തുവാൻവേണ്ടി അല്ലാഹു നബിയോട് ചോദിക്കുകയാണ്: ഒരു പക്ഷേ, അല്ലാഹുവിന്റെ അനുമതിയില്ലാത്ത പുത്തൻ മതനിയമങ്ങൾ നിർമിച്ചു കൊടുക്കുന്ന മറ്റു വല്ല ദൈവങ്ങളും – മനുഷ്യരിൽനിന്നോ ജിന്നുകളിൽ നിന്നോ – അവർക്കുണ്ടോ; അഥവാ അതുകൊണ്ടാണോ അവർ ഈ നില സ്വീകരിക്കുന്നത് എന്ന്? ഉത്തരം വ്യക്തമാണല്ലോ. ന്യായവിസ്താരവും ശിക്ഷാനടപടികളും പരലോകത്തുവെച്ചായിരിക്കുമെന്ന് അല്ലാഹു മുമ്പേ തീരുമാനിച്ചുവെച്ചതാകകൊണ്ടാണ് ഇപ്പോൾ അവർ ശിക്ഷിക്കപ്പെടാത്തതെന്നും, വഴിയെ അതവർക്ക് നേരിടേണ്ടിവരുമെന്നും അവരെ താക്കീത് ചെയ്യുന്നു. അതോടൊപ്പം, സൽക്കർമികളായ സത്യവിശ്വാസികളുടെ ഭാവി എന്തായിരിക്കുമെന്നും ചൂണ്ടിക്കാട്ടുന്നു.

ذَٰلِكَ ٱلَّذِى يُبَشِّرُ ٱللَّهُ عِبَادَهُ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ ۗ قُل لَّآ أَسْـَٔلُكُمْ عَلَيْهِ أَجْرًا إِلَّا ٱلْمَوَدَّةَ فِى ٱلْقُرْبَىٰ ۗ وَمَن يَقْتَرِفْ حَسَنَةً نَّزِدْ لَهُۥ فِيهَا حُسْنًا ۚ إِنَّ ٱللَّهَ غَفُورٌ شَكُورٌ ﴿٢٣﴾

**﴾23﴿ അതത്രെ, വിശ്വസിക്കുകയും. സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരായ തന്റെ അടിയാന്മാരോട് അല്ലാഹു സന്തോഷവാർത്ത അറിയിക്കുന്നത്. (നബിയേ) പറയുക: ഞാൻ നിങ്ങളോട് ഇതിന്റെ പേരിൽ യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല, അടുത്ത ബന്ധത്തിലുള്ള (സ്നേഹ)താൽപര്യം എന്നല്ലാതെ.**

**ആരെങ്കിലും, ഒരു നൻമ [പുണ്യം] പ്രവർത്തിച്ചുണ്ടാക്കുന്നതായാൽ, നാം അവന് അതിൽ നൻമ [ഗുണം] വർദ്ധിപ്പിച്ചുകൊടുക്കുന്നതാണ്. നിശ്ചയമായും അല്ലാഹു വളരെ പൊറുക്കുന്നവനും, വളരെ നന്ദിയുള്ളവനുമാണ്.**

﴾23﴿ ذَٰلِكَ الَّذِي അതത്രെ, യാതൊന്ന് يُبَشِّرُ اللَّهُ അല്ലാഹു സന്തോഷവാർത്ത അറിയിക്കുന്ന عِبَادَهُ തന്റെ അടിയാൻമാർക്ക് الَّذِينَ آمَنُوا വിശ്വസിച്ചവരായ وَعَمِلُوا الصَّالِحَاتِ സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്ത قُل നീ പറയുക لَا أَسْأَلُكُمْ ഞാൻ നിങ്ങളോട് ചോദിക്കുന്നില്ല عَلَيْهِ അതിന്റെ (ഇതിന്റെ) പേരിൽ أَجْرًا ഒരു പ്രതിഫലവും إِلَّا الْمَوَدَّةَ താൽപര്യം (സ്നേഹം)അല്ലാതെ فِي الْقُرْبَىٰ അടുത്ത ബന്ധത്തിലുള്ള وَمَن يَقْتَرِفْ ആരെങ്കിലും പ്രവർത്തിച്ചുണ്ടാക്കുന്നതായാൽ حَسَنَةً വല്ല നൻമയും, പുണ്യകർമം نَّزِدْ لَهُ അവന് നാം വർദ്ധിപ്പിച്ചുകൊടുക്കും فِيهَا അതിൽ حُسْنًا നൻമ, ഗുണം, മെച്ചം إِنَّ اللَّهَ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് شَكُورٌ നന്ദിയുള്ളവനാണ്.

---

സത്യമതപ്രബോധനം ചെയ്യുന്നതിന്റെ പേരിൽ, മുഹമ്മദ് നബിതിരുമേനിﷺയാകട്ടെ, മറ്റേതെങ്കിലും പ്രവാചകൻമാരാകട്ടെ, ജനങ്ങളിൽനിന്ന് യാതൊരു പ്രതിഫലവും ആവശ്യപ്പെടുന്നില്ലെന്ന് നിരുപാധികം പ്രസ്താവിക്കുന്ന വളരെ അധികം ഖുർആൻ വചനങ്ങൾ കാണാം. പലതും ഇതിനുമുമ്പ് നാം വായിക്കുകയും ചെയ്തിരിക്കുന്നു. അടുത്ത ബന്ധത്തിലുള്ള താൽപര്യമല്ലാതെ (إِلَّا الْمَوَدَّةَ فِي الْقُرْبَىٰ) എന്ന്കൂടി ഈ വചനത്തിൽ കൂടുതലായി പ്രസ്താവിച്ചിരിക്കുന്നു. الْقُرْبَىٰ എന്ന വാക്കിന് കുടുംബബന്ധം അടുപ്പം, പുണ്യകർമം എന്നിങ്ങിനെ പല അർത്ഥവും വരാവുന്നതുകൊണ്ട് ഇതിന് ഒന്നിലധികം വ്യാഖ്യാനങ്ങൾ കാണുവാൻ കഴിയും. അവയിൽ ഏത് വ്യാഖ്യാനം സ്വീകരിച്ചാലും ശരി, അത് കൊണ്ടുള്ള ഉദ്ദേശ്യം, പ്രബോധനത്തിന്റെ പേരിൽ നബിജനങ്ങളോട് എന്തെങ്കിലും ഒരു പ്രതിഫലം യഥാർത്ഥത്തിൽ ആവശ്യപ്പെടുന്നുണ്ടെന്നല്ല. പ്രസ്തുത വ്യാഖ്യാനങ്ങളുടെ ചുരുക്കം ഇതാണ്:

1) നാം തമ്മിലുള്ള കുടുംബബന്ധംനിമിത്തം നിങ്ങളെന്നോട് സ്നേഹം കാണിക്കണമെന്ന് മാത്രമേ ഞാനാവശ്യപ്പെടുന്നുള്ളൂ. അഥവാ, എന്റെ ദൗത്യനിർവ്വഹണത്തിൽ നിങ്ങൾ ഉൽസുകരല്ലെങ്കിൽ ഇരിക്കട്ടെ, നമ്മുടെ കുടുംബബന്ധം ഓർത്ത് നിങ്ങൾ എന്നെ തടസ്സപ്പെടുത്താതിരിക്കണം : കുടുംബബന്ധം പാലിക്കൽ എല്ലാവരുടെയും കടമയാണല്ലോ എന്ന് സാരം. ഖുറൈശികളെല്ലാം നബിയുമായി കുടുംബബന്ധമുള്ളവരാണ് താനും. ഇബ്നു കഥീർ (റ) മുതലായ പ്രധാന മുഫസ്സിറുകൾ പലരും സ്വീകരിച്ചതും, ഇബ്നു അബ്ബാസ് (റ) ൽ നിന്ന് ബുഖാരി (റ) ഉദ്ധരിച്ചതുമാണ് ഈ വ്യാഖ്യാനം.

2) നിങ്ങൾ അല്ലാഹുവിനെ അനുസരിച്ച് അവന്റെ അടുപ്പം സമ്പാദിക്കുന്നതിലുള്ള താൽപര്യമാണ് എനിക്കുള്ളത്. ഇതല്ലാതെ മറ്റൊരു പ്രതിഫലവും നിങ്ങളോട് ഞാൻ ആവശ്യപ്പെടുന്നില്ല.

3) എന്റെ അടുത്ത കടുംബത്തോട് നിങ്ങൾ സ്നേഹം കാണിക്കണമെന്നല്ലാതെ മറ്റൊന്നും ഞാൻ ആവശ്യപ്പെടുന്നില്ല. അല്ലാഹുവിനെയും റസൂലിനെയും അനുസരിക്കുകയും സ്നേഹിക്കുകയും ചെയ്യുന്നതിനാൽ സ്വാഭാവികമായും ഉണ്ടായിത്തീരുന്ന ഒന്നാണല്ലോ ഇത്. ഈ വ്യാഖ്യാനങ്ങളും, അതതിന്റെ ന്യായങ്ങളും, തെളിവുകളും വിവരിച്ചശേഷം ഇബ്നുകഥീർ(റ) പ്രസ്താവിക്കുന്ന ചില വരികൾ ശ്രദ്ധേയമാകുന്നു, അദ്ദേഹം പറയുന്നു : ഇമാം ബുഖാരി ഉദ്ധരിച്ചതുപോലെ, ഈ സമുദായത്തിലെ മഹാപണ്ഡിതനും, ഖുർആന്റെ അഭിഭാഷകനുമായ ഇബ്നു അബ്ബാസ് (റ) നൽകിയ വ്യാഖ്യാനമാണ് യഥാർത്ഥ വ്യാഖ്യാനം. അഹ്‌ലുബൈത്തിനെ (നബിതിരുമേനിയുടെ വീട്ടുകാരെ

അഥവാ കുടുംബത്തെ)സംബന്ധിച്ചുള്ള വസ്വിയ്യത്തും, അവരോട് ആദരവും നൻമയും കാണിക്കണമെന്ന കൽപനയും നാം നിഷേധിക്കുന്നില്ല. പദവിയിലും ശ്രേഷ്ഠതയിലും ഏറ്റവും മാന്യമായ ഗൃഹത്തിൽനിന്നുത്ഭവിച്ച സന്തതികളാണല്ലോ അവർ. അബ്ബാസ് അദ്ദേഹത്തിന്റെ മക്കളും, അലിയും അദ്ദേഹത്തിന്റെ മക്കളും, വീട്ടുകാരും (رضي الله عنهم) എന്നിങ്ങിനെയുള്ള അവരുടെ മുൻഗാമികളെപ്പോലെ നബിചര്യകളെ പിൻപറ്റി നടക്കുന്നവരാണെങ്കിൽ വിശേഷിച്ചും !. തുടർന്നുകൊണ്ട് ഈ വിഷയകമായി വന്നിട്ടുള്ള ചില ഹദീഥുകളും ഇബ്നു കഥീർ (റ) ഉദ്ധരിച്ചിരിക്കുന്നു. അവയിൽ ചിലത് ഇതാണ് :

1) അലി (റ) യോട് അബൂബക്ർ (റ) പ്രസ്താവിച്ചതായി ബുഖാരി (റ)നിവേദനം ചെയ്യുന്നു: എന്റെ കുടുംബം പാലിക്കുന്നതിനേക്കാൾ എനിക്ക് ഏറ്റവും ഇഷ്ടപ്പെട്ടത് റസൂൽതിരുമേനിയുടെ കുടുംബം പാലിക്കലാകുന്നു

2) അൽപം ദീർഘമായ ഒരു ഹദീഥിൽ, നബിﷺ ഇപ്രകാരം ആവർത്തിച്ചു പറഞ്ഞതായി മുസ്‌ലിം(റ) മുതലായവർ ഉദ്ധരിക്കുന്നു : എന്റെ അഹ്‌ലുബൈത്തിന്റെ കാര്യത്തിൽ ഞാൻ നിങ്ങളോട് അല്ലാഹുവിനെ ഓർമപ്പെടുത്തുന്നു: (اذكركم الله في اهل بيتي) ആരെല്ലാമാണ്. അഹ്‌ലുബൈത്തിൽ ഉൾപ്പെടുന്നത് എന്നതിനെക്കുറിച്ച് സൂ: അഹ്സാബ് 33-ലും അതിന്റെ വ്യാഖ്യാനത്തിലും പ്രസ്താവിച്ചത് ഓർക്കുക.

أَمْ يَقُولُونَ ٱفْتَرَىٰ عَلَى ٱللَّهِ كَذِبًا ۖ فَإِن يَشَإِ ٱللَّهُ يَخْتِمْ عَلَىٰ قَلْبِكَ ۗ

**﴾24﴿ അതല്ല (-പക്ഷേ,) അവൻ [നബി] അല്ലാഹുവിന്റെ പേരിൽ കളവ് കെട്ടിച്ചമച്ചു എന്ന് അവർ പറയുന്നുവോ?! എന്നാൽ, അല്ലാഹു ഉദ്ദേശിക്കുന്നപക്ഷം, (നബിയേ,) നിന്റെ ഹൃദയത്തിന് അവൻ മുദ്രവെക്കുന്നതാണ്.**

وَيَمْحُ ٱللَّهُ ٱلْبَـٰطِلَ وَيُحِقُّ ٱلْحَقَّ بِكَلِمَـٰتِهِۦٓ ۚ إِنَّهُۥ عَلِيمٌۢ بِذَاتِ ٱلصُّدُورِ ﴿٢٤﴾

**അല്ലാഹു മിഥ്യയായുള്ളതിനെ മായി(ച്ചു നീ)ക്കുകയും, യഥാർത്ഥമായുള്ളതിനെ തന്റെ വചനങ്ങൾ മൂലം യഥാർത്ഥമാ(യി സ്ഥാപി)ക്കുകയും ചെയ്യും. നിശ്ചയമായും അവൻ നെഞ്ച് [ഹൃദയം] കളിലുള്ളതിനെക്കുറിച്ച് അറിയുന്നവനാണ്.**

---

﴾24﴿ أَمْ يَقُولُونَ അതല്ല അവർ പറയുന്നുവോ افْتَرَى അവൻ കെട്ടിച്ചമച്ചുവെന്ന് عَلَى اللَّهِ അല്ലാഹുവിന്റെ മേൽ كَذِبًا കളവ്, വ്യാജം فَإِن يَشَإِ اللَّهُ എന്നാൽ അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷം يَخْتِمْ അവൻ മുദ്ര വെക്കും عَلَىٰ قَلْبِكَ നിന്റെ ഹൃദയത്തിന് وَيَمْحُ اللَّهُ അല്ലാഹു മായിക്കു(തുടച്ചു നീക്കു)കയും ചെയ്യും الْبَاطِلَ മിഥ്യയെ, അന്യായത്തെ, വ്യർത്ഥത്തെ وَيُحِقُّ അവൻ യഥാർത്ഥമാക്കുക (സ്ഥാപിക്കുക, സ്ഥിരപ്പെടുത്തുക)യും ചെയ്യും الْحَقَّ യഥാർത്ഥത്തെ, ന്യായത്തെ بِكَلِمَاتِهِ അവന്റെ വചനങ്ങൾക്കൊണ്ട് إِنَّهُ عَلِيمٌ നിശ്ചയമായും

അവൻ അറിയുന്നവനാണ് بِذَاتِ الصُّدُورِ നെഞ്ഞുകളിൽ (ഹൃദയങ്ങളിൽ) ഉള്ളതിനെ.

---

നബിﷺ അല്ലാഹുവിന്റെ പേരിൽ യാതൊന്നും കളവ് പറഞ്ഞുണ്ടാക്കുന്നില്ലെന്നും, അവിടുത്തെ ഉൽബോധനങ്ങളെല്ലാം യഥാർത്ഥമാണെന്നും വ്യക്തമാണ്. അല്ലായിരുന്നുവെങ്കിൽ, നബി തിരുമേനിﷺ യുടെ ഹൃദയത്തിന് അല്ലാഹു മുദ്രവെക്കുകയും, യഥാർത്ഥ സത്യം സ്ഥാപിക്കുന്നതിനുള്ള അനന്തര നടപടികളെടുക്കുകയും ചെയ്യുമായിരുന്നു എന്നു സാരം.

وَهُوَ ٱلَّذِى يَقْبَلُ ٱلتَّوْبَةَ عَنْ عِبَادِهِۦ وَيَعْفُوا۟ عَنِ ٱلسَّيِّـَٔاتِ وَيَعْلَمُ مَا تَفْعَلُونَ ﴿٢٥﴾

**﴾25﴿ അവനത്രെ, തന്റെ അടിയാൻമാരിൽ നിന്ന് പശ്ചാത്താപം സ്വീകരിക്കുന്നവൻ. അവൻ തിൻമകൾക്ക് മാപ്പ് കൊടുക്കുകയും, നിങ്ങൾ ചെയ്തുവരുന്നത് അറിയുകയും ചെയ്യുന്നു.**

وَيَسْتَجِيبُ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ وَيَزِيدُهُم مِّن فَضْلِهِۦ ۚ وَٱلْكَـٰفِرُونَ لَهُمْ عَذَابٌ شَدِيدٌ ﴿٢٦﴾

**﴾26﴿ വിശ്വസിക്കുകയും സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്യുന്നവർക്ക് അവൻ ഉത്തരം നൽകുകയും, അവർക്ക് തന്റെ അനുഗ്രഹത്തിൽ (അഥവാ ദയവിൽ) നിന്നും വർദ്ധിപ്പിച്ചുകൊടുക്കുകയും ചെയ്യുന്നു. അവിശ്വാസികളാകട്ടെ, അവർക്ക് കഠിനമായ ശിക്ഷയുമുണ്ട്.**

---

﴾25﴿ وَهُوَ അവനത്രെ الَّذِي يَقْبَلُ التَّوْبَةَ പശ്ചാത്താപം (ഖേദം)സ്വീകരിക്കുന്നവൻ عَنْ عِبَادِهِ തന്റെ അടിയാൻമാരിൽ നിന്ന് وَيَعْفُوا അവൻ മാപ്പ് നൽകുകയും ചെയ്യുന്നു عَنِ السَّيِّئَاتِ തിൻമകൾക്ക് وَيَعْلَمُ അവൻ അറിയുകയും ചെയ്യും مَا تَفْعَلُونَ നിങ്ങൾ ചെയ്യുന്നത് ﴾26﴿ وَيَسْتَجِيبُ അവൻ ഉത്തരം നൽകുന്നു الَّذِينَ آمَنُوا വിശ്വസിച്ചവർക്ക് وَعَمِلُوا الصَّالِحَاتِ സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്ത وَيَزِيدُهُمْ അവർക്ക് വർദ്ധിപ്പിച്ചുകൊടുക്കും مِنْ فَضْلِهِ അവന്റെ അനുഗ്രഹത്തിൽ(ദയവിൽ)നിന്നും وَالْكَافِرُونَ അവിശ്വാസികളാകട്ടെ لَهُمْ അവർക്കുണ്ട് عَذَابٌ شَدِيدٌ കഠിനശിക്ഷ.

---

പശ്ചാത്താപത്തെയും, പാപമോചനത്തെയും സംബന്ധിച്ച് സൂ: സുമർ 53 ലും, അതിന്റെ വ്യാഖ്യാനത്തിലും വിവരിച്ചത് ഓർക്കുക.

۞ وَلَوْ بَسَطَ ٱللَّهُ ٱلرِّزْقَ لِعِبَادِهِۦ لَبَغَوْا۟ فِى ٱلْأَرْضِ وَلَـٰكِن يُنَزِّلُ بِقَدَرٍ مَّا

**﴾27﴿ അല്ലാഹു അവന്റെ അടിയാൻമാർക്ക് ഉപജീവനം [ആഹാരം] വിശാലമാക്കിക്കൊടുത്തിരുന്നുവെങ്കിൽ, അവർ ഭൂമിയിൽ അതിക്രമം**

يَشَآءُ ۚ إِنَّهُۥ بِعِبَادِهِۦ خَبِيرٌۢ بَصِيرٌ ﴿٢٧﴾

**നടത്തുമായിരുന്നു. പക്ഷേ, അവൻ താനുദ്ദേശിക്കുന്ന ഒരു തോത് [വ്യവസ്ഥ] അനുസരിച്ച് ഇറക്കിക്കൊടുക്കുകയാണ്, നിശ്ചയമായും, അവൻ തന്റെ അടിയാൻമാരെപ്പറ്റി സൂക്ഷ്മജ്ഞാനിയും, കണ്ടറിയുന്നവനുമാകുന്നു.**

**《27》** وَلَوْ بَسَطَ اللَّهُ അല്ലാഹു വിശാലമാക്കിയിരുന്നുവെങ്കിൽ الرِّزْقَ ഉപജീവനം, ആഹാരം لِعِبَادِهِ തന്റെ അടിയാൻമാർക്ക് لَبَغَوْا അവർ അതിക്രമം (കുഴപ്പം) നടത്തുമായിരുന്നു فِي الْأَرْضِ ഭൂമിയിൽ وَلَٰكِن يُنَزِّلُ എങ്കിലും അവൻ ഇറക്കുന്നു بِقَدَرٍ ഒരു തോത് (അളവ്, കണക്ക്, വ്യവസ്ഥ) പ്രകാരം مَا يَشَاءُ അവൻ ഉദ്ദേശിക്കുന്നത് إِنَّهُ بِعِبَادِهِ നിശ്ചയമായും അവൻ തന്റെ അടിയാൻമാരെപ്പറ്റി خَبِيرٌ സൂക്ഷ്മജ്ഞാനിയാണ് بَصِيرٌ കണ്ടറിയുന്നവനാണ്.

വളരെ ശ്രദ്ധേയമായ ഒരു യാഥാർത്ഥ്യമാണ് ഈ വചനത്തിലൂടെ അല്ലാഹു അറിയിച്ചുതരുന്നത്. എല്ലാവർക്കും അവരുടെ ഇഷ്ടം പോലെ ജീവിതമാർഗങ്ങൾ വിശാലമാക്കിക്കൊടുത്താൽ മനുഷ്യർ ഭൂമിയിൽ അക്രമവും കുഴപ്പവും ഉണ്ടാക്കുകയാണ് ചെയ്യുക. അതുകൊണ്ട് അല്ലാഹു അവനുദ്ദേശിക്കുന്ന ഒരു തോതനുസരിച്ചാണ് അത് നൽകിക്കൊണ്ടിരിക്കുന്നത്. തന്റെ അടിയാന്മാരായ മനുഷ്യരുടെ എല്ലാ സ്വഭാവങ്ങളും അവന് സസൂക്ഷ്മം അറിയാമല്ലോ. സുഖസൗകര്യങ്ങൾ വർദ്ധിച്ചാലും, കുറഞ്ഞാലും അവരുടെ സ്ഥിതിഗതികൾ എപ്രകാരമായിരിക്കും ? അവ ഏത് തോതിൽ നൽകുന്നതിലാണ് പൊതുനൻമ? ഇത്യാദി എല്ലാ കാര്യങ്ങളും അവന് തികച്ചും അറിയാം. എന്നൊക്കെയാണ് ഈ വചനം ഉണർത്തുന്നത്. തുറന്ന ഹൃദയത്തോടുകൂടി മനുഷ്യചരിത്രം പരിശോധിക്കുന്ന ഏവർക്കും ഈ യാഥാർത്ഥ്യം വേഗം മനസ്സിലാക്കാവുന്നതാണ്. വ്യക്തികളാകട്ടെ, ധാർമികബോധവും നശിച്ച്, പൈശാചികവും മൃഗീയവുമായ ജീവിതം നയിക്കുന്നതായിട്ടാണ് അനുഭവം. ഇന്നത്തെ സമ്പന്നവിഭാഗങ്ങളുടെ സ്ഥിതിഗതികൾ പരിശോധിച്ചാൽ ഈ വാസ്തവം മനസ്സിലാക്കാം.

വേണ്ടാ, അൽപമൊന്ന് ആലോചിച്ചുനോക്കുക: ഭൂമിയിൽ എല്ലാവർക്കും വേണ്ടത്ര ജീവിതസൗകര്യങ്ങൾ നല്കപ്പെട്ടുവെന്ന് വിചാരിക്കുക. ഒരാൾ മറ്റൊരാളെ അനുസരിക്കുമോ? മറ്റൊരാൾക്ക് കീഴൊതുങ്ങുമോ? കീഴൊതുക്കുവാൻ സാധ്യമാകുമോ? തൊഴിലും ജോലിയും ചെയ്‌വാൻ ആളെ കിട്ടുമോ?...... എല്ലാവരും ജീവിതക്ലേശം അനുഭവിക്കുന്നതായാലത്തെ സ്ഥിതിയും ഏറെക്കുറെ ഇതുതന്നെയായിരിക്കുന്നതാണ്. അതുകൊണ്ട്തന്നെയാണ് ഉപജീവനമാർഗത്തിൽ അല്ലാഹു ചിലരെ ഉയർത്തിയും, മറ്റു ചിലരെ താഴ്ത്തിയും വെച്ചിരിക്കുന്നതും. അപ്പോഴേ മനുഷ്യജീവിതമാകുന്ന തുലാസ്സിന്റെ സമനില(ബാലൻസ്) ശരിപ്പെടുകയുള്ളൂ. അടുത്ത അദ്ധ്യായം 32-ാം വചനത്തിൽ ഈ യാഥാർത്ഥ്യത്തെക്കുറിച്ച് പ്രസ്താവിക്കുന്നുണ്ട്. താരതമ്യേന നോക്കുമ്പോൾ, ജീവിത സൗകര്യം കുറവാകുന്നത്കൊണ്ട് ഉളവാകുന്ന ദോഷത്തെക്കാൾ അതിന്റെ ആധിക്യം കൊണ്ടാണ് ലോകത്ത് ദോഷം സംഭവിക്കുന്നതെന്ന് കാണാം. ഭൗതിക വീക്ഷണത്തിലൂടെ മാത്രം ഗുണദോഷങ്ങൾ വിലയിരുത്തുന്നവർക്കുമാത്രമേ ഈ വാസ്തവം സമ്മ

തിക്കുവാൻ പ്രയാസം തോന്നുകയുള്ളൂ. മനുഷ്യന്റെ ഏക ജീവിതലക്ഷ്യം ക്ഷണികമായ ഈ ഭൗതിക സുഖഭോഗം മാത്രമായിരിക്കുമല്ലോ അവരുടെ ദൃഷ്ടിയിൽ, നേരെമറിച്ച് അതിനെക്കാൾ ഉപരിയായ - ശാശ്വതമായ- സുഖസൗകര്യങ്ങളാണ് തങ്ങളുടെ ജീവിതലക്ഷ്യമെന്നും, ആകയാൽ മാനുഷികവും ധാർമികവുമായ മൂല്യങ്ങളുടെ സുരക്ഷിതത്വത്തിനാണ് കൂടുതൽ പ്രാധാന്യം നൽകേണ്ടതെന്നും അറിയുന്നവർക്ക് ഈ പ്രസ്താവനയിൽ അണുവോളം സംശയം തോന്നുകയില്ല.

അത് കൊണ്ടാണ് നബിﷺഇപ്രകാരം പ്രസ്താവിച്ചത്: إِنِّي مِمَّا أَخَافُ عَلَيْكُمْ مِنْ بَعْدِي مَا يُفْتَحُ عَلَيْكُمْ مِنْ زَهْرَةِ الدُّنْيَا وَزِينَتِهَا – متفق عليه ) സാരം 'എന്റെ ശേഷം നിങ്ങളെപ്പറ്റി ഞാൻ ഭയപ്പെടുന്ന ഒരു കാര്യമാണ്, ഇഹലോകജീവിതത്തിന്റെ മോടിയും അലങ്കാരവും നിങ്ങൾക്ക് തുറന്ന് കിട്ടുന്നത്'. (ബു. മു) ഈ പ്രവചനം നബി തിരുമേനിﷺക്ക് ശേഷം ഏറെത്താമസിയാതെത്തന്നെ പുലർന്ന് കാണുവാനും തുടങ്ങി. മുസ്‌ലിംകളുടെ മതപരവും, ധാർമികവുമായ അധഃപതനത്തിൽ മാത്രമല്ല, ഭരണരംഗത്തും, സാമൂഹ്യരംഗത്തുമെല്ലാംതന്നെ അവരുടെ യശസ്സ് നഷ്ടപ്പെടുവാനും ഒടുക്കം അത് കാരണമായിത്തീരുകയും ചെയ്തു.

وَهُوَ ٱلَّذِى يُنَزِّلُ ٱلْغَيْثَ مِنۢ بَعْدِ مَا قَنَطُوا۟ وَيَنشُرُ رَحْمَتَهُۥ ۚ وَهُوَ ٱلْوَلِىُّ ٱلْحَمِيدُ ﴿٢٨﴾

**﴾28﴿ അവൻ തന്നെയാണ് അവർ [ജനങ്ങൾ] നിരാശപ്പെട്ടതിന് ശേഷം മഴ ഇറക്കുകയും, തന്റെ കാരുണ്യം വ്യാപിപ്പിക്കുകയും ചെയ്യുന്നവനും. സ്തുത്യർഹനായ കൈകാര്യ കർത്താവും അവൻ തന്നെ.**

وَمِنْ ءَايَـٰتِهِۦ خَلْقُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَمَا بَثَّ فِيهِمَا مِن دَآبَّةٍ ۚ وَهُوَ عَلَىٰ جَمْعِهِمْ إِذَا يَشَآءُ قَدِيرٌ ﴿٢٩﴾

**﴾29﴿ അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതാണ്, ആകാശങ്ങളെയും ഭൂമിയെയും, ജീവജന്തുക്കളായി അവ രണ്ടിലും അവൻ വിതരണം ചെയ്തിട്ടുള്ളതിനെയും സൃഷ്ടിച്ചത്. അവൻ ഉദ്ദേശിക്കുന്നതായാൽ. അവയെ ഒരുമിച്ച് കൂട്ടുവാൻ കഴിവുള്ളവനുമാണ് അവൻ.**

---

﴾28﴿ وَهُوَ الَّذِي അവൻ യാതൊരുവനാണ്, അവനാണ് യാതൊരുവൻ يُنَزِّلُ الْغَيْثَ മഴ ഇറക്കുന്ന مِنْ بَعْدِ ശേഷം مَا قَنَطُوا അവർ നിരാശപ്പെട്ടതിന്റെ وَيَنْشُرُ അവൻ വ്യാപിപ്പിക്കുകയും ചെയ്യുന്നു رَحْمَتَهُ തന്റെ കാരുണ്യം وَهُوَ الْوَلِيُّ അവനത്രെ കൈകാര്യ കർത്താവും الْحَمِيدُ സ്തുത്യർഹൻ, സ്തടുതിക്കപ്പെടുന്നവൻ ﴾29﴿ وَمِنْ آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതാണ് خَلْقُ السَّمَاوَاتِ ആകാശങ്ങളെ സൃഷ്ടിച്ചത് وَالْأَرْضِ ഭൂമിയെയും وَمَا بَثَّ فِيهِمَا അവ രണ്ടിലും അവൻ വിതരണം ചെയ്തതിനെയും (വ്യാപിപ്പിച്ചതിനെയും) مِنْ دَابَّةٍ ജീവജന്തുവായിട്ട് وَهُوَ അവൻ عَلَى جَمْعِهِمْ അവരെ ഒരുമിച്ച് കൂട്ടുവാൻ إِذَا يَشَاءُ

അവൻ ഉദ്ദേശിക്കുന്ന പക്ഷം, ഉദ്ദേശിക്കുമ്പോൾ قَدِيرٌ കഴിവുള്ളവനാണ്.

دَابَّةٍ (ദാബ്ബത്ത്) എന്ന വാക്ക് ചരിക്കുന്ന എല്ലാ ജീവികൾക്കും പറയപ്പെടുന്നതാണ്. മനുഷ്യൻ, ജിന്ന്, മലക്കുകൾ, പക്ഷിമൃഗാദികൾ തുടങ്ങിയ എല്ലാ ജീവികൾക്കും ആ വാക്ക് ഉപയോഗിക്കാം. ആകാശഗോളങ്ങളിലും മലക്കുകൾക്കും പുറമെ പലതരം ജീവികൾ ഉണ്ടായിരിക്കാമെന്നാണ് ഈ വചനത്തിൽ നിന്ന് മനസ്സിലാകുന്നത്. അല്ലാഹുവിനറിയാം. അവയുടെ പ്രകൃതിസ്വഭാവങ്ങളെപ്പറ്റിയോ മറ്റോ നമുക്കൊന്നും തിട്ടപ്പെടുത്തുവാൻ സാധ്യമല്ല. ഭൂമിയിലെ പലതരം ജീവികളെപ്പറ്റി പ്രസ്താവിച്ചശേഷം സൂ: നൂർ 45 -ൽ പറയുന്നു: يَخْلُقُ اللَّهُ مَا يَشَاءُ (അല്ലാഹു ഉദ്ദേശിക്കുന്നത് അവൻ സൃഷ്ടിക്കും) ആടു-മാട്-ഒട്ടകം-കഴുത-കുതിര മുതലായവയെപ്പറ്റി പ്രസ്താവിച്ചശേഷം സൂ: നഹ്ൽ 8 ൽ ഇങ്ങിനെ പറയുന്നു: وَيَخْلُقُ مَا لاَ تَعْلَمُونَ (നിങ്ങൾക്ക് അറിയാത്തതിനെ അവൻ സൃഷ്ടിക്കും) ആഗോള നിരീക്ഷകരായ ശാസ്ത്രജ്ഞൻമാർക്ക് ഉപരിഗോളങ്ങളിൽ ജീവജാലങ്ങളുള്ളതായി മനസ്സിലാക്കുവാൻ കഴിയാത്തത് കൊണ്ടോ, ഏതെങ്കിലും ചില ഗോളങ്ങളിൽ ജീവികൾ ഇല്ലെന്ന് അവരുടെ നിരീക്ഷണങ്ങൾ തെളിയിച്ചതുകൊണ്ടോ ഇപ്പറഞ്ഞതിന് തടസ്സം നേരിടുന്നില്ല. മനുഷ്യന്റെ കഴിവും നിരീക്ഷണവും എത്രമേൽ പുരോഗമിച്ചാലും ശരി, അല്ലാഹുവിന്റെ സൃഷ്ടിരഹസ്യങ്ങളെ സംബന്ധിച്ചിടത്തോളം വൻസമുദ്രങ്ങളിലെ ഒരു തുള്ളിക്കണക്കിന് പോലും അവ എത്തിച്ചേരുകയില്ല. അല്ലാഹു ഉദ്ദേശിക്കുന്നപക്ഷം, ശാസ്ത്രത്തിന്റെ ഭാവിപുരോഗമനംവഴി, ഇന്നുവരെ നാം അറിഞ്ഞിട്ടില്ലാത്ത ഉപരിലോകജീവികളെപ്പറ്റി കുറച്ചെന്തെങ്കിലും വിവരങ്ങൾ നമുക്ക് വഴിയെ അറിയുവാൻ സാധിച്ചെന്നുവരാം. അത്രമാത്രം.

എല്ലാറ്റിനെയും സൃഷ്ടിച്ചു നിയന്ത്രിച്ചു വരുന്ന അല്ലാഹുവിന് അവൻ ഉദ്ദേശിക്കുമ്പോൾ അവയെ മുഴുവനും ഒരു സ്ഥലത്ത് ഒരുമിച്ച്കൂട്ടുവാനും കഴിയുന്നതാണ്. അതെ, ക്വിയാമത്തുനാളിൽ അത് സംഭവിക്കുന്നതുമാകുന്നു നിശ്ചയം അവൻ ഉദ്ദേശിക്കുന്നപക്ഷം, ഭൗതികജീവിയായ മനുഷ്യനും, വാനജീവികളായ മറ്റേതെങ്കിലും ജീവികളും തമ്മിൽ സന്ധിക്കുവാനും തടസ്സമൊന്നുമില്ലതന്നെ. അങ്ങിനെ, അവൻ ഉദ്ദേശിക്കുന്നപക്ഷം-അടുത്ത കാലത്ത് ചന്ദ്രനിൽപോയി തിരിച്ചുപോരുവാൻ വേണ്ടുന്ന മാർഗദർശനവും സജ്ജീകരണവും നൽകി മനുഷ്യനെ സഹായിച്ചതുപോലെ-മറ്റൊരിക്കൽ അതിനുള്ള മാർഗവും മനുഷ്യന് അവൻ തുറന്ന് കൊടുത്തേക്കാം. الله اعلم

## വിഭാഗം - 4

وَمَآ أَصَـٰبَكُم مِّن مُّصِيبَةٍ فَبِمَا كَسَبَتْ أَيْدِيكُمْ وَيَعْفُوا۟ عَن كَثِيرٍ ﴿٣٠﴾

**《30》 നിങ്ങൾക്ക് ഏതൊര് ആപത്ത് ബാധിക്കുന്നതായാലും അത് നിങ്ങളുടെ കരങ്ങൾ പ്രവർത്തിച്ചത് നിമിത്തമായിരിക്കും. പലതിനെ സംബന്ധിച്ചും അവൻ മാപ്പ് നൽകുകയും ചെയ്യുന്നു.**

《30》 وَمَا أَصَابَكُم നിങ്ങൾക്ക് എന്ത് ബാധിച്ചാലും, നിങ്ങൾക്ക് ബാധിച്ചത് مِنْ مُصِيبَةٍ ആപത്തായിട്ട്, വല്ല ബാധയും فَبِمَا كَسَبَتْ സമ്പാദിച്ച (പ്രവർത്തിച്ച)ത്കൊ

ണ്ടാണ് أَيْدِيكُمْ നിങ്ങളുടെ കരങ്ങൾ, കൈകൾ وَيَعْفُوا അവൻ മാപ്പ് ചെയ്കയും ചെയ്യുന്നു عَنْ كَثِيرٍ പലതിനെ സംബന്ധിച്ച്, മിക്കതിനെയും.

---

മനുഷ്യൻ ഓർത്തിരിക്കേണ്ടുന്ന ഒരു യാഥാർത്ഥ്യമാണിത്. അതെ, മനുഷ്യന് ബാധിക്കുന്ന ഓരോ ആപത്തും മനുഷ്യപ്രവർത്തനത്തിന്റെ അനന്തരഫലമായിരിക്കുമെന്ന്. എന്നാൽ, മനുഷ്യന്റെ എല്ലാ പ്രവർത്തികൾക്കും അതതിന്റേതായ ദോഷഫലങ്ങൾ അനുഭവപ്പെടുന്നില്ലതാനും. പലതും അല്ലാഹു മാപ്പാക്കി വിട്ടുകൊടുത്തുകൊണ്ടിരിക്കുകയാണ്. അല്ലായിരുന്നുവെങ്കിൽ മനുഷ്യന്റെ അവസ്ഥ അതിഭയാനകമായിത്തീരുമായിരുന്നു. മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നത് നോക്കുക : وَلَوْ يُؤَاخِذُ اللَّهُ النَّاسَ بِظُلْمِهِم مَّا تَرَكَ عَلَيْهَا مِن دَابَّةٍ وَلَٰكِن يُؤَخِّرُهُمْ إِلَىٰ أَجَلٍ مُّسَمًّى – النحل : ٦١ (മനുഷ്യരുടെ അക്രമത്തിനനുസരിച്ച് അല്ലാഹു അവരെ പിടികൂടുകയാണെങ്കിൽ, അതിന്റെ - ഭൂമിയുടെ - മീതെ യാതൊരു ജീവജന്തുവെയും അവൻ ബാക്കിവെച്ചേക്കുമായിരുന്നില്ല. പക്ഷേ, ഒരു നിർണയിക്കപ്പെട്ട അവധിവരേക്കും അവൻ അവരെ ഒഴിവാക്കിവെക്കുകയാണ് ചെയ്യുന്നത്. (സൂ: നഹ്ൽ, 61)

മനുഷ്യന്റെ ശരീരാരോഗ്യസംബന്ധമായ കാര്യങ്ങളിൽപോലും മനുഷ്യൻ നിത്യേന ചെയ്തുകൊണ്ടിരിക്കുന്ന തെറ്റുകൾക്കനുസരിച്ച് പ്രത്യാഘാതം സംഭവിക്കുന്നുണ്ടായിരുന്നുവെങ്കിൽ, നിശ്ചയമായും ആരോഗ്യത്തോടുകൂടി ജീവിക്കുന്ന മനുഷ്യനെ ലോകത്ത് കാണുവാൻ വളരെ പ്രയാസമാണ്. സ്വഭാവത്തിലും, പെരുമാറ്റത്തിലും, ധാർമിക തുറകളിലുമെല്ലാം മനുഷ്യൻ-വ്യക്തിപരമായും സാമൂഹ്യമായും-ചെയ്തുവരുന്ന അനീതികളെപ്പറ്റിയും, അവമൂലം നേരിടാവുന്ന ഭവിഷ്യത്തുകളെപ്പറ്റിയും ഈ ഖുർആൻവചനം മുമ്പിൽവെച്ച്കൊണ്ട് ഒന്നാലോചിച്ചു നോക്കുക ! അല്ലാഹുവിന്റെ സഹനവും, അവൻ മനുഷ്യന് നൽകുന്ന മാപ്പും എത്രയെത്ര മഹത്തരം ! മനുഷ്യൻ ചെയ്തുകൂട്ടുന്ന കണക്കറ്റ തെറ്റുകുറ്റങ്ങളുടെ അനന്തരഫലങ്ങൾ മിക്കതും സംഭവിക്കാതെ അല്ലാഹു കാത്തുരക്ഷിക്കുന്നു. എത്രയോ തെറ്റുകളുടെ ആപൽഫലങ്ങളിൽ അവൻ അയവ് വരുത്തി ലഘൂകരിക്കുന്നു. മറ്റ് ചിലതിന്റെ പ്രതികരണം സാക്ഷാൽ രൂപത്തിൽ പ്രത്യക്ഷപ്പെടുത്താതെ, വേറെ ഏതെങ്കിലും എളുതായ മാർഗത്തിൽകൂടി മാത്രം അനുഭവപ്പെടുത്തി കഴിച്ചലാക്കുന്നു. ഇതിനെല്ലാം പുറമെ, ഇഹത്തിൽവെച്ച് നടപടിയെടുക്കാതെ, പരത്തിലേക്ക് നീട്ടിവെക്കുന്ന തെറ്റുകുറ്റങ്ങൾ വേറെയും. ചുരുക്കിപ്പറഞ്ഞാൽ, മനുഷ്യന്റെ പ്രവൃത്തിദോഷങ്ങൾ മുഴുവനും, അനുഭവത്തിൽ വരുത്താതെ പലതും അല്ലാഹു മാപ്പ് ചെയ്തുകൊണ്ടിരിക്കുകയാണ് (وَيَعْفُو عَنْ كَثِيرٍ)

നബിﷺ പറയുന്നു: ഏതെങ്കിലും ഒരു ബുദ്ധിമുട്ടാകട്ടെ, വിഷമമാകട്ടെ, വ്യസനമാകട്ടെ, ഉപദ്രവമാകട്ടെ, സങ്കടമാകട്ടെ - ഒരു മുള്ള്കുത്തുന്നത്പോലും-ഒരു മുസ്ലിമിന് സംഭവിക്കുന്നതായാൽ, അത് നിമിത്തം അല്ലാഹു അവന്റെ തെറ്റുകൾ പൊറുത്തുകൊടുക്കാതിരിക്കുകയില്ല. (ബു; മു.)

وَمَآ أَنتُم بِمُعْجِزِينَ فِى ٱلْأَرْضِ ۖ وَمَا لَكُم مِّن دُونِ ٱللَّهِ مِن وَلِىٍّ وَلَا نَصِيرٍ ﴿٣١﴾

**﴾31﴿ ഭൂമിയിൽ നിങ്ങൾ (അല്ലാഹുവിനെ) അസാധ്യമാക്കുന്നവരല്ല; അല്ലാഹുവിന് പുറമെ നിങ്ങൾക്ക് ഒരു കാര്യകർത്താവുമില്ല, ഒരു സഹായകനുമില്ല.**

وَمِنْ ءَايَٰتِهِ ٱلْجَوَارِ فِى ٱلْبَحْرِ كَٱلْأَعْلَٰمِ ﴿٣٢﴾

《32》 അവന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതാണ്, മലകളെപോലെ (ഉയർന്ന്കൊണ്ട്) സമുദ്രത്തിൽ (സഞ്ചരിക്കുന്ന) കപ്പലുകൾ.

إِن يَشَأْ يُسْكِنِ ٱلرِّيحَ فَيَظْلَلْنَ رَوَاكِدَ عَلَىٰ ظَهْرِهِۦٓ ۚ إِنَّ فِى ذَٰلِكَ لَءَايَٰتٍ لِّكُلِّ صَبَّارٍ شَكُورٍ ﴿٣٣﴾

《33》 അവൻ ഉദ്ദേശിക്കുന്ന പക്ഷം, കാറ്റിനെ അവൻ അടക്കി നിർത്തുകയും, അങ്ങിനെ അവ അതിന്റെ [സമുദ്രത്തിന്റെ] മുകളിൽ (നിശ്ചലമായും) തങ്ങിനിൽക്കുന്നവയായിതീരുകയും ചെയ്യുന്നതാണ്. നിശ്ചയമായും, അതിൽ, ക്ഷമാലുക്കളും നന്ദിയുള്ളവരുമായ എല്ലാവർക്കും ദൃഷ്ടാന്തങ്ങളുണ്ട്.

أَوْ يُوبِقْهُنَّ بِمَا كَسَبُوا۟ وَيَعْفُ عَن كَثِيرٍ ﴿٣٤﴾

《34》 അല്ലെങ്കിൽ, അവർ [ജനങ്ങൾ] പ്രവർത്തിച്ചുവെച്ചതിന്റെ കാരണമായി അവയെ [കപ്പലുകളെ] അവൻ നശിപ്പിച്ചു കളഞ്ഞേക്കുന്നതാണ്. പലതിനെ സംബന്ധിച്ചും അവൻ മാപ്പ് നൽകുകയും ചെയ്യും.

وَيَعْلَمَ ٱلَّذِينَ يُجَٰدِلُونَ فِىٓ ءَايَٰتِنَا مَا لَهُم مِّن مَّحِيصٍ ﴿٣٥﴾

《35》 നമ്മുടെ ദൃഷ്ടാന്തങ്ങളിൽ തർക്കം നടത്തുന്നവർ അറിഞ്ഞുകൊള്ളുകയും ചെയ്യും; അവർക്ക് ഓടി രക്ഷപ്പെടാവുന്ന ഒരു സ്ഥലവും ഇല്ല എന്ന്. [അതിന്നും കൂടിയാണ് അങ്ങിനെ ചെയ്തേക്കുന്നത്].

---

《31》 وَمَا أَنتُم നിങ്ങളല്ല بِمُعْجِزِينَ അസാധ്യമാക്കുന്ന (പരാജയപ്പെടുത്തുന്ന)വർ فِي الْأَرْضِ ഭൂമിയിൽ وَمَا لَكُم നിങ്ങൾക്കില്ലതാനും مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ مِن وَلِيٍّ ഒരു കൈകാര്യക്കാരനും, രക്ഷാധികാരിയും وَلَا نَصِيرٍ ഒരു സഹായകനുമില്ല. 《32》 وَمِنْ آيَاتِهِ അവന്റെ ദൃഷ്ടാന്തങ്ങളിൽപെട്ടതാണ് الْجَوَارِ സഞ്ചരിക്കുന്നവ(കപ്പലുകൾ) فِي الْبَحْرِ സമുദ്രത്തിൽ كَالْأَعْلَامِ (പൊന്തിക്കാണുന്ന) മലകളെപ്പോലെ 《33》 إِن يَشَأْ അവൻ ഉദ്ദേശിക്കുന്നപക്ഷം يُسْكِنِ الرِّيحَ കാറ്റിനെ അവൻ അടക്കിനിർത്തും فَيَظْلَلْنَ എന്നിട്ടവ ആയിത്തീരും رَوَاكِدَ തങ്ങിനിൽക്കുന്നവ, കെട്ടിക്കിടക്കുന്നവ عَلَىٰ ظَهْرِهِ അതിന്റെ മുകളിൽ, പുറത്ത് إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَآيَاتٍ പല ദൃഷ്ടാന്ത

《34》 ങ്ങൾ لِكُلِّ صَبَّارٍ എല്ലാ ക്ഷമാശീലൻമാർക്കും شَكُورٍ നന്ദിയുള്ളവരായ أَوْ يُوبِقْهُنَّ അല്ലെങ്കിൽ അവയെ അവൻ നശിപ്പിക്കും بِمَا كَسَبُوا അവർ പ്രവർത്തിച്ചത് നിമിത്തം وَيَعْفُ അവൻ മാപ്പ് ചെയ്യുകയും ചെയ്യും عَن كَثِيرٍ പലതിനെയും 《35》 وَيَعْلَمَ അറിയുവാനും الَّذِينَ يُجَادِلُونَ തർക്കം നടത്തുന്നവർ فِي آيَاتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളിൽ مَا لَهُم അവർക്കില്ല مِّن مَّحِيصٍ ഓടിരക്ഷപ്പെടാവുന്ന ഒരു സ്ഥലവും

മുൻകാലത്ത് യന്ത്രക്കപ്പലുകൾ ഇല്ലായിരുന്നതുകൊണ്ട് പായക്കപ്പലുകളെപ്പറ്റിയാണ് ക്വുർആനിൽ പ്രസ്താവിക്കാറുള്ളത്. എങ്കിലും ഈ വചനങ്ങളിൽ ചൂണ്ടിക്കാട്ടിയ കാര്യങ്ങളിൽ പായക്കപ്പലുകൾ മാത്രമല്ല, പരിഷ്കരിച്ച വൻകപ്പലുകളും ഉൾപ്പെടുന്നുതാനും. സാധാരണനിലയിൽ യന്ത്രക്കപ്പലുകൾക്ക് കാറ്റിന്റെ ഗതിവിഗതികൾ ഒരു പ്രശ്നമല്ലെങ്കിലും, അമിതമായ കാറ്റും കോളും അവക്കും പേടിക്കേണ്ടതുണ്ടെന്നതിൽ സംശയമില്ല. ആഞ്ഞടിച്ചും വെള്ളത്തിൽ മുങ്ങിയും, കടലിലെ പാറകളിലും മലകളിലും ചെന്നിടിച്ചും, മണലിൽപൂന്തിയും, യന്ത്രം തകരാറിലായും ഇങ്ങിനെ പലവിധത്തിലുള്ള അപായ സാധ്യതകളിൽ നിന്ന് അവയും ഒഴിവല്ല. മനുഷ്യൻ ചെയ്യുന്ന തെറ്റുകുറ്റങ്ങൾ കാരണം അവയെ പല നിലക്കും അപകടപ്പെടുത്തി നടപടിയെടുക്കുവാൻ അല്ലാഹുവിന് കഴിയും. അങ്ങിനെയുള്ള ദുരന്തഘട്ടങ്ങളിൽ അല്ലാഹുവിങ്കൽ നിന്നല്ലാതെ രക്ഷാമാർഗമില്ലെന്ന് സത്യനിഷേധികൾക്ക് പോലും ബോധ്യപ്പെടുകയും ചെയ്യും. പക്ഷേ, 30-ാം വചനത്തിൽ പറഞ്ഞതുപോലെ, പലതും മാപ്പു നൽകിയും വിട്ടുവീഴ്ച ചെയ്തും കൊണ്ടിരിക്കുകയാണ് അല്ലാഹു. അതുകൊണ്ടാണ് മനുഷ്യന് സമാധാനപൂർവ്വം ഉദ്ദേശിച്ചതുപോലെ സമുദ്ര സഞ്ചാരം നടത്തുവാൻ സൗകര്യപ്പെട്ടുകൊണ്ടിരിക്കുന്നത്. ഇങ്ങിനെയുള്ള യാഥാർത്ഥ്യങ്ങളിൽ ക്ഷമാപൂർവ്വം, കൃതജ്ഞതാബുദ്ധിയോടുകൂടി, ആലോചിച്ച് നോക്കുന്നവർക്ക് അല്ലാഹുവിന്റെ മഹത്തായ അനുഗ്രഹങ്ങളെയും, അപാരമായ കഴിവുകളെയും, അവന്റെ കൈകാര്യങ്ങളിൽ അന്തർഭവിച്ചിരിക്കുന്ന യുക്തി മഹത്വങ്ങളെയും സാക്ഷീകരിക്കുന്ന ദൃഷ്ടാന്തങ്ങൾ പലതും കണ്ടെത്താവുന്നതാണ് والله الموفق

فَمَآ أُوتِيتُم مِّن شَيْءٍ فَمَتَٰعُ ٱلْحَيَوٰةِ ٱلدُّنْيَا ۖ وَمَا عِندَ ٱللَّهِ خَيْرٌ وَأَبْقَىٰ لِلَّذِينَ ءَامَنُوا۟ وَعَلَىٰ رَبِّهِمْ يَتَوَكَّلُونَ ﴿٣٦﴾

**《36》 എന്നാൽ, നിങ്ങൾക്ക് വല്ല വസ്തുവും നൽകപ്പെട്ടിട്ടുണ്ടെങ്കിലത് ഐഹിക ജീവിതത്തിന്റെ ഉപകരണമാകുന്നു. അല്ലാഹുവിന്റെ പക്കലുള്ളതാകട്ടെ, കൂടുതൽ ഉത്തമവും, കൂടുതൽ ശേഷിക്കുന്നതുമാകുന്നു. (അത് ആർക്കാണെന്നോ?-) വിശ്വസിക്കുകയും തങ്ങളുടെ റബ്ബിന്റെമേൽ (കാര്യങ്ങളെ) ഭരമേൽപ്പിക്കുകയും ചെയ്യുന്നവർക്കും;**

وَٱلَّذِينَ يَجْتَنِبُونَ كَبَٰٓئِرَ ٱلْإِثْمِ وَٱلْفَوَٰحِشَ وَإِذَا مَا غَضِبُوا۟ هُمْ

**《37》 മഹാപാപങ്ങളെയും, നീചവൃത്തികളെയും വിട്ടകന്നു നിൽക്കുന്നവർക്കും; ദേഷ്യം വരുമ്പോൾ അവർ പൊറുത്തുകൊടുക്കുകയും**

يَغْفِرُونَ ﴿٣٧﴾

ചെയ്യും (അങ്ങിനെയുള്ളവർക്കും)

وَٱلَّذِينَ ٱسْتَجَابُوا۟ لِرَبِّهِمْ وَأَقَامُوا۟ ٱلصَّلَوٰةَ وَأَمْرُهُمْ شُورَىٰ بَيْنَهُمْ وَمِمَّا رَزَقْنَـٰهُمْ يُنفِقُونَ ﴿٣٨﴾

﴾38﴿ തങ്ങളുടെ റബ്ബിന് ഉത്തരം നൽകുകയും, നമസ്കാരം നിലനിറുത്തുകയും ചെയ്തവർക്കും ; തങ്ങളുടെ കാര്യം തങ്ങൾക്കിടയിൽ കൂടിയാലോചിക്കപ്പെടുന്നതുമായിരിക്കും, നാം തങ്ങൾക്ക് നൽകിയിട്ടുള്ളതിൽ നിന്ന് ചിലവഴിക്കുകയും ചെയ്യും (അങ്ങിനെയുള്ളവർക്കും)

وَٱلَّذِينَ إِذَآ أَصَابَهُمُ ٱلْبَغْىُ هُمْ يَنتَصِرُونَ ﴿٣٩﴾

﴾39﴿ തങ്ങൾക്ക് (വല്ലവരിൽ നിന്നും) അതിക്രമം ബാധിച്ചാൽ, (സ്വയം) രക്ഷാനടപടി എടുക്കുന്നവർക്കും.

---

﴾36﴿ فَمَاأُوتِيتُم എന്നാൽ നിങ്ങൾക്ക് നൽകപ്പെട്ടിട്ടുള്ളത് مِنْ شَيْءٍ വല്ലവസ്തുവും فَمَتَاعُ الْحَيَاةِ ജീവിതത്തിന്റെ ഉപകരണം (വിഭവം) ആകുന്നു الدُّنْيَا ഐഹിക, ഇഹത്തിന്റെ وَمَاعِنْدَاللهِ അല്ലാഹുവിങ്കലുള്ളതാകട്ടെ خَيْرٌ ഉത്തമമായതാണ് وَأَبْقَى അധികം ശേഷിക്കുന്നതും لِلَّذِينَ آمَنُوا വിശ്വസിച്ചവർക്ക് وَعَلَى رَبِّهِمْ തങ്ങളുടെ റബ്ബിന്റെ മേൽ يَتَوَكَّلُونَ അവർ ഭരമേൽപിക്കുകയും ചെയ്യും ﴾37﴿ وَالَّذِينَ يَجْتَنِبُونَ വിട്ടകന്ന് നിൽക്കുന്നവർക്കും كَبَائِرَ الإِثْمِ പാപത്തിൽ വലുതായവയെ (മഹാപാപങ്ങളെ) وَالْفَوَاحِشَ നീചവൃത്തികളെയും وَإِذَامَاغَضِبُوا അവർ കോപിച്ചാൽ, ദ്വേഷ്യം പിടിച്ചാൽ هُمْ يَغْفِرُونَ അവർ പൊറുക്കുകയും ചെയ്യും ﴾38﴿ وَالَّذِينَ اسْتَجَابُوا ഉത്തരം നൽകിയവരും لِرَبِّهِمْ തങ്ങളുടെ റബ്ബിന് وَأَقَامُوا നിലനിറുത്തുകയും ചെയ്തു الصَّلَاةَ നമസ്കാരം وَأَمْرُهُمْ അവരുടെ കാര്യം شُورَى കൂടിയാലോചിക്കപ്പെടുന്നതുമാണ് بَيْنَهُمْ തങ്ങൾക്കിടയിൽ وَمِمَّارَزَقْنَاهُمْ നാമവർക്ക് നൽകിയതിൽനിന്ന് يُنْفِقُونَ അവർ ചിലവഴിക്കയും ചെയ്യും ﴾39﴿ وَالَّذِينَ യാതൊരുവർക്കും إِذَاأَصَابَهُمُ അവർക്ക് ബാധിച്ചാൽ الْبَغْيُ അതിക്രമം (കയ്യേറ്റം) هُمْ അവർ يَنْتَصِرُونَ രക്ഷാനടപടിയെടുക്കും.

---

ഇങ്ങിനെയുള്ള സജ്ജനങ്ങൾക്കാണ് അല്ലാഹുവിങ്കൽനിന്ന് – പരലോകത്തുവെച്ച് – ലഭിക്കുന്ന എല്ലാ പ്രതിഫലങ്ങളും വളരെ ഉത്തമവും, നശിച്ചുപോകാതെ അവശേഷിക്കുന്നതും ആയിരിക്കും. ഈ ഗുണങ്ങൾ നഷ്ടപ്പെട്ടവർക്ക് അല്ലാഹുവിങ്കൽനിന്ന് ലഭിക്കുവാനിരിക്കുന്നത് ശിക്ഷയാണല്ലോ. അവരെ സംബന്ധിച്ചിടത്തോളം, ഇഹത്തിൽ തങ്ങൾക്ക് ലഭിച്ചതെന്തോ അത്മാത്രമേ അവർക്കുള്ളൂ. ഈ വചനങ്ങളിൽ സജ്ജനങ്ങളുടെതായ പത്തു ഗുണങ്ങളെയാണ് അല്ലാഹു എടുത്ത് കാണിച്ചിരിക്കുന്നത്:

**1) സത്യവിശ്വാസം:** സത്യവിശ്വാസം സ്വീകരിക്കാത്തവർക്ക് പരലോകത്ത് യാതൊരു രക്ഷയുമില്ലെന്നും. അവിശ്വാസികളുടെ യാതൊരു കർമവും അവിടെ സ്വീകാര്യമല്ലെന്നും

അല്ലാഹു ക്വുർആനിൽ ആവർത്തിച്ച് പറഞ്ഞിട്ടുള്ളതാണ്. എന്നിരിക്കെ, തുടർന്ന് പറയുന്ന മറ്റെല്ലാ ഗുണങ്ങളും സത്യവിശ്വാസത്തോടുകൂടി മാത്രമേ പരിഗണിക്കപ്പെടുകയുള്ളൂവെന്ന് പറയേണ്ടതില്ല.

**2) കാര്യങ്ങൾ അല്ലാഹുവിൽ ഭരമേൽപിക്കാൻ, അതായത്:** അവനവന്റെ കഴിവിൽപെട്ടതെല്ലാം പ്രവർത്തിക്കുകയും, കഴിവിനുമപ്പുറമുള്ളതിൽ ശുഭപ്രതീക്ഷയോടും വിശ്വാസത്തോടും കൂടി അല്ലാഹുവിൽ ഭരമേൽപിച്ചു സമാധാനപ്പെടുകയും ചെയ്യുക. ഇതിനെപ്പറ്റിയും ക്വുർആനിലും ഹദീഥിലും ധാരാളം പ്രസ്താവിക്കപ്പെടാറുള്ളതാണ്.

**3,4) മഹാപാപങ്ങളിൽ നിന്നും നീചവൃത്തികളിൽനിന്നും ഒഴിഞ്ഞുനിൽക്കുക:** കർശനമായി വിരോധിക്കപ്പെട്ടിട്ടുള്ളതും, ശിക്ഷാനിയമങ്ങൾക്ക് വിധേയമായതുമായ എല്ലാ പാപങ്ങളും മഹാപാപത്തിൽ ഉൾപ്പെടുന്നു. മനുഷ്യത്വത്തിനും മാന്യതക്കും നിരക്കാത്ത നിന്ദ്യകൃത്യങ്ങളും, അന്യന് അപമാനവും മാനനഷ്ടവും വരുത്തുന്ന നീചകൃത്യങ്ങളുമാണ് الْفَوَاحِشَ (നീചവൃത്തികൾ) എന്ന് വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നത്. നിസ്സാരങ്ങളായ തെറ്റുകുറ്റങ്ങൾവന്ന് പോകുക മനുഷ്യസഹജമാണ്. അത്കൊണ്ട് അല്ലാഹു അതിൽ വിട്ടുവീഴ്ച ചെയ്യുന്നതാകുന്നു. അല്ലാഹു പറയുന്നു. إِن تَجْتَنِبُوا كَبَائِرَ مَا تُنْهَوْنَ عَنْهُ نُكَفِّرْ عَنكُمْ سَيِّئَاتِكُمْ وَنُدْخِلْكُم مُّدْخَلًا كَرِيمًا – النساء : ٣١ (നിങ്ങളോട് വിരോധിക്കപ്പെടുന്നതിൽ വൻകാര്യങ്ങളെ നിങ്ങൾ വിട്ടകന്ന് നിൽക്കുന്ന പക്ഷം, നിങ്ങളുടെ തിൻമകളെ നിങ്ങൾക്ക് നാം മൂടിവെച്ച്-പൊറുത്ത്-തരുകയും, നിങ്ങളെ നാം മാന്യമായ പ്രവേശനം പ്രവേശിപ്പിക്കുകയും ചെയ്യുന്നതാണ്. (സൂ: നിസാഉ് 31)

**5) കോപംവന്നാൽ പൊറുത്ത്കൊടുക്കൽ:** സഹിഷ്ണുതയില്ലായ്മയിൽനിന്നും, പ്രതികാര വാഞ്ഛയിൽനിന്നുമാണ് കോപം ഉണ്ടാകുന്നത്. അപ്പോൾ, കോപം അനുഭവപ്പെടുന്നവൻ തന്റെ പ്രതിയോഗിയുടെ നേരെമാപ്പും വിട്ടുവീഴ്ചയും കൈക്കൊള്ളുന്നപക്ഷം, അതവന്റെ മാന്യതയും ഹൃദയശുദ്ധിയും പരിപക്വതയുമാണ് കാണിക്കുന്നത്. നബിഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു: لَيْسَ الشَّدِيدُ بِالصُّرَعَةِ إِنَّمَا الشَّدِيدُ الَّذِي يَمْلِكُ نَفْسَهُ عِنْدَ الْغَضَبِ – متفق عليه സാരം : 'മൽപിടുത്തത്തിൽ ആളെ വീഴ്ത്തുന്നതുകൊണ്ടല്ല, ഊക്കനാകുന്നത്, ദ്വേഷ്യം വരുമ്പോൾ മനസ്സിനെ സ്വാധീനപ്പെടുത്തുന്നവനാണ് ഊക്കൻ'.

**6) റബ്ബിന് ഉത്തരം ചെയ്യൽ:** അതായത് അല്ലാഹുവും അവന്റെ റസൂലും ഏത് കാര്യത്തിലേക്ക് ക്ഷണിച്ചാലും ആ ക്ഷണം സ്വീകരിക്കുകയും – അത് തന്റെ ഇച്ഛക്കും ഇഷ്ടത്തിനും അനുകൂലമാകട്ടെ പ്രതികൂലമാകട്ടെ – അതിനെ നിരുപാധികം പിൻപറ്റി അനുസരിക്കുകയും ചെയ്യുക

**7) നമസ്കാരം നിലനിറുത്തൽ:** ഈ രണ്ട് ഗുണങ്ങളുടെയും പ്രാധാന്യത്തെക്കുറിച്ച് വിശേഷിച്ചൊന്നും പ്രസ്താവിക്കേണ്ടുന്ന ആവശ്യം ഇല്ലതന്നെ.

**8) കാര്യങ്ങളിൽ അന്യോന്യം കൂടിയാലോചനനടത്തൽ:** മനുഷ്യന്റെ പാരത്രികമോ, മതപരമോ ആയ വശങ്ങളിൽ മാത്രമല്ല, ലൗകികവും ഭൗതികവുമായ വശങ്ങളിൽപോലും വളരെയേറെ പ്രാധാന്യം അർഹിക്കുന്ന ഒരു ഗുണമത്രെ ഇത്. തർക്കവും കക്ഷിവഴക്കും അവസാനിപ്പിക്കുന്നതിലും, മതകാര്യങ്ങളും, പൊതുകാര്യങ്ങളും നടപ്പാക്കുന്നതിലും, ഭിന്നാഭിപ്രായങ്ങളിൽ യോജിപ്പ് വരുത്തുന്നതിലും, നാനാമുഖങ്ങളായ പ്രശ്നങ്ങളെ നേരിടുന്നതിലുമെല്ലാം തന്നെ കൂടിയാലോചന എത്രമാത്രം പ്രയോജന

കരമാണെന്ന് എടുത്ത് പറയേണ്ടതില്ല. നേരെമറിച്ച് അത്യാവശ്യമായ തോതിലെങ്കിലും കൂടിയാലോചന നടത്തപ്പെടാതെ ഏകപക്ഷീയമായി കാര്യങ്ങൾ കയ്യാളുന്നത് നിമിത്തം ഉണ്ടാകാറുള്ള ഭവിഷ്യത്തുകൾ പലപ്പോഴും വമ്പിച്ചതായിരിക്കും. അല്ലാഹുവിങ്കൽ നിന്ന് വഹ്‌യ് ലഭിക്കുന്ന ആളായിരുന്നിട്ട് പോലും, പ്രധാന വിഷയങ്ങൾ നേരിടുമ്പോഴെല്ലാം നബിﷺ തിരുമേനിസ്വഹാബികളുമായി അവയെപ്പറ്റി കൂടിയാലോചന നടത്തുക പതിവായിരുന്നു. وَشَاوِرْهُمْ فِي الأَمْرِ فَإِذَا عَزَمْتَ فَتَوَكَّلْ عَلَى اللَّهِ–ال عمران (നീ അവരുമായി കാര്യത്തിൽ കൂടിയാലോചന നടത്തുക, എന്നിട്ട് നീ തീർച്ചയാക്കിക്കഴിഞ്ഞാൽ അപ്പോൾ അല്ലാഹുവിന്റെമേൽ ഭരമേൽപിച്ചുകൊള്ളുക) എന്ന് അല്ലാഹു നബിയോട് കൽപിക്കുകയും ചെയ്തിരുന്നു. കൂടിയാലോചനയുടെ പ്രാധാന്യത്തെയും, സ്വാഭിപ്രായം കൊണ്ട് തൃപ്തി അടയുന്നതിന്റെ ഭവിഷ്യത്തുകളെയും ചൂണ്ടിക്കാട്ടുന്ന പല ഹദീഥുകളും കാണാവുന്നതാണ്. ഇമാം തിർമദീ ഉദ്ധരിച്ചിട്ടുള്ള ഒരു ഹദീഥ് – ഇക്കാലത്ത് വിശേഷിച്ചും – പ്രത്യേകം ശ്രദ്ധാർഹമാകുന്നു:

إذا كان أمراؤكم خياركم وأغنياؤكم سمحائكم وأموركم شورى بينكم فظهر الأرض خير لكم من بطنها وإذا كان أمراؤكم شراركم وأغنياؤكم بخلاءكم وأموركم إلى نساءكم فبطن الأرض خير لكم من ظهرها-ترمذي

(നിങ്ങളുടെ അധികാരസ്ഥൻമാർ നിങ്ങളിൽ ഉത്തമൻമാരും നിങ്ങളുടെ ധനികൻമാർ നിങ്ങളിൽ ഔദാര്യവാൻമാരും നിങ്ങളുടെ കാര്യങ്ങൾ നിങ്ങൾക്കിടയിൽ കൂടിയാലോചിക്കപ്പെടുന്നവരും ആണെങ്കിൽ നിങ്ങൾക്ക് ഭൂമിയുടെ ഉൾഭാഗത്തേക്കാൾ അതിന്റെ ഉപരിഭാഗം ഉത്തമമായിരിക്കും. നിങ്ങളുടെ അധികാരസ്ഥൻമാർ നിങ്ങളിൽ മോശക്കാരും, നിങ്ങളുടെ ധനികൻമാർ നിങ്ങളിൽ പിശുക്കൻമാരും, നിങ്ങളുടെ കാര്യങ്ങൾ നിങ്ങളുടെ സ്ത്രീകളുടെ അടുക്കലും ആയിരുന്നാൽ അപ്പോൾ, ഭൂമിയുടെ ഉപരിഭാഗത്തേക്കാൾ അതിന്റെ ഉൾഭാഗം നിങ്ങൾക്ക് ഉത്തമമായിരിക്കും) ഹാ! ഈ ഹദീഥും ഇന്നത്തെ നമ്മുടെ പൊതുനിലയും കൂടി ഒന്ന് ആലോചിച്ച് നോക്കുക! الله اكبر

**9) അല്ലാഹു നൽകിയിട്ടുള്ളതിൽനിന്ന് ചിലവഴിക്കൽ:** അല്ലാഹു നൽകിയതല്ലാതെ മനുഷ്യന്റെ പക്കൽ എന്താണുള്ളത് ? ഭൂവിഭവങ്ങളെല്ലാം ഉൽപാദിപ്പിക്കുന്നതും, മനുഷ്യന്റെ അദ്ധ്വാനം ഫലവത്താകുന്നതും, അവന്ന് അദ്ധ്വാനിക്കുവാൻ കഴിവുണ്ടാക്കുന്നതും അതിന് തോന്നിക്കുന്നത് പോലും – അല്ലാഹുവിന്റെ വകയാണല്ലോ. എന്നിരിക്കെ അല്ലാഹുവിന്റെ മാർഗത്തിൽ അത് വിനിയോഗിക്കുന്നത് മനുഷ്യന്റെ കടമയും, അല്ലാഹുവിനോട് നന്ദി കാണിക്കലുമാണ്. അല്ലാഹു നൽകിയതെല്ലാം ചിലവഴിക്കണമെന്ന് അല്ലാഹു നിർബന്ധിക്കുന്നില്ല. നൽകിയതിൽ നിന്ന് ചിലവഴിക്കുക–അതായത് കഴിവിന്റെ തോതും, വിനിയോഗിക്കപ്പെടുന്ന വിഷയത്തിന്റെ പ്രാധാന്യവും അനുസരിച്ച് ചിലവഴിക്കുക–എന്നേ അല്ലാഹു ആവശ്യപ്പെടുന്നുള്ളൂ.

**10) അന്യരിൽ നിന്ന് അതിക്രമം നേരിട്ടാൽ സ്വയം രക്ഷാനടപടി എടുക്കൽ:** അതായത്, അക്രമിക്കപ്പെടുകയോ കയ്യേറ്റം ചെയ്യപ്പെടുകയോ ചെയ്യുമ്പോൾ, ഭീരുത്വവും ചപലതയും കാണിക്കാതെ, ധീരവും സമർത്ഥവുമായ നിലയിൽ അതിനെ ചെറുക്കുകയും പ്രതികാര നടപടികളെടുക്കുകയും ചെയ്യുക. എതിരാളിയോട് പ്രതികാരം ചെയ്യാതെ

മാപ്പ് നൽകുവാൻ പ്രോൽസാഹനം നൽകിക്കൊണ്ടുള്ള കൽപനകളും, ഇപ്പറഞ്ഞതും തമ്മിൽ വൈരുദ്ധ്യമൊന്നുമില്ല. രണ്ടിന്റെയും സന്ദർഭങ്ങൾ വ്യത്യസ്തമാണ്. വ്യക്തിപരമായ കാര്യവും പൊതുകാര്യവും തമ്മിലും മാപ്പ് നൽകിയാൽ അതിന് കുറവുണ്ടാകുന്ന മാന്യനും കൂടുതൽ ധിക്കാരത്തിന് മുതിരുന്ന ദുഷ്ടനും തമ്മിലും, മാപ്പിനെ ദുർബ്ബലതയായി കണക്കാക്കുന്ന പ്രതിയോഗിയും ഔദാര്യമായി ഗണിക്കുന്ന പ്രതിയോഗിയും തമ്മിലും വ്യത്യാസമുണ്ടായിരിക്കും. ഒന്ന് ധീരതയാണെങ്കിൽ മറ്റേത് ഔദാര്യമാകുന്നു. ഒരു കവി ഈ തത്വമാണ് ചൂണ്ടിക്കാട്ടുന്നത്.

اذا انت اكرمت الكريم ملكته وان انت اكرمت اللئيم تمردا

فوضع الندي فى موضع السيف بالعلا مضر كوضع السيف فى موضع الندي

(സാരം : മാന്യനെ നീ മാനിച്ചാൽ നിനക്കവനെ സ്വാധീനിക്കാം, ദുഷ്ടനെ മാനിച്ചാൽ അവൻ ധിക്കാരം പ്രവർത്തിക്കയാണ് ചെയ്യുക. അതുകൊണ്ട് വാൾ ഉപയോഗിക്കേണ്ട സ്ഥാനത്ത് ഔദാര്യം പ്രയോഗിക്കുന്നത് ഔദാര്യത്തിന്റെ സ്ഥാനത്ത് വാൾ പ്രയോഗിക്കുന്നത് പോലെത്തന്നെ, ഉപദ്രവകരമാകുന്നു)

മർഹൂം അല്ലാമ: സയ്യിദ് ക്വുതുബ് അദ്ദേഹത്തിന്റെ തഫ്സീറിൽ ചൂണ്ടിക്കാണിച്ചത്പോലെ, ഈ അദ്ധ്യായം അവതരിച്ചത് മക്കീ കാലഘട്ടത്തിലാണല്ലോ. മുസ്ലിംകൾക്ക് തങ്ങളുടെ ശത്രുക്കളോട് പ്രതികാരവും രക്ഷാനടപടിയും കൈക്കൊള്ളുവാൻ സാധിക്കാത്ത, ക്ഷമയും സഹനവും മാത്രം അവലംബമായിരുന്ന കാലമായിരുന്നു അത്. അപ്പോൾ, മുസ്ലിം സമുദായത്തിൽ സ്ഥിരപ്രതിഷ്ഠിതമായി നിലകൊള്ളേണ്ടിയിരിക്കുന്നതും, സമുദായത്തിന്റെ നിലനിൽപിനും വളർച്ചക്കും അവശ്യം ആവശ്യമായിട്ടുള്ളതുമായ ഒരു സ്വഭാവം എന്ന നിലക്ക്കൂടിയാണ് അല്ലാഹു ഇക്കാര്യം-അതിക്രമം ബാധിച്ചാൽ അതിനെതിരെ രക്ഷാനടപടി സ്വീകരിക്കുക എന്ന നയം-മുസ്ലിംകളെ പഠിപ്പിക്കുന്നതെന്ന് മനസ്സിലാക്കാം. മാപ്പ് നൽകുന്നതിനെക്കുറിച്ചും പ്രതികാരനടപടി എടുക്കുന്ന പക്ഷം അതെങ്ങിനെയായിരിക്കണമെന്നും അടുത്ത വചനങ്ങളിൽ പ്രസ്താവിക്കുന്നു:

وَجَزَٰٓؤُاْ سَيِّئَةٍ سَيِّئَةٌ مِّثْلُهَا ۖ فَمَنْ عَفَا وَأَصْلَحَ فَأَجْرُهُۥ عَلَى ٱللَّهِ ۚ إِنَّهُۥ لَا يُحِبُّ ٱلظَّٰلِمِينَ ﴿٤٠﴾

**《40》 ഒരു തിൻമയുടെ പ്രതിഫലം, അതുപോലെയുള്ള ഒരു തിൻമയാകുന്നു. എന്നാൽ, ആരെങ്കിലും മാപ്പ് നൽകുകയും നന്നാക്കുക (അഥവാ നല്ലത് പ്രവർത്തിക്കുക)യും ചെയ്താൽ, അവന്റെ കൂലി അല്ലാഹുവിന്റെ മേൽ (ബാധ്യതപ്പെട്ടത്) ആകുന്നു. നിശ്ചയമായും, അവൻ അക്രമം ചെയ്യുന്നവരെ ഇഷ്ടപ്പെടുകയില്ല.**

وَلَمَنِ ٱنتَصَرَ بَعْدَ ظُلْمِهِۦ فَأُوْلَٰٓئِكَ مَا عَلَيْهِم مِّن سَبِيلٍ ﴿٤١﴾

**《41》 തന്നെ അക്രമിച്ചതിന് ശേഷം ആരെങ്കിലും രക്ഷാനടപടി എടുക്കുന്നതായാൽ, അക്കൂട്ടരുടെ മേൽ [അവർക്കെതിരെ വല്ലതും പ്രവർത്തിക്കുവാൻ] യാതൊരു മാർഗവുമില്ല.**

إِنَّمَا ٱلسَّبِيلُ عَلَى ٱلَّذِينَ يَظْلِمُونَ ٱلنَّاسَ وَيَبْغُونَ فِى ٱلْأَرْضِ بِغَيْرِ ٱلْحَقِّ ۚ أُو۟لَـٰٓئِكَ لَهُمْ عَذَابٌ أَلِيمٌ ﴿٤٢﴾

**《42》 നിശ്ചയമായും മാർഗമുള്ളത് ജനങ്ങളെ അക്രമിക്കുകയും, ന്യായമല്ലാത്ത വിധേന ഭൂമിയിൽ അതിക്രമം നടത്തുകയും ചെയ്യുന്നവരുടെ മേൽമാത്രമാണ്. അക്കൂട്ടർക്ക് വേദനയേറിയ ശിക്ഷയുണ്ട്.**

وَلَمَن صَبَرَ وَغَفَرَ إِنَّ ذَٰلِكَ لَمِنْ عَزْمِ ٱلْأُمُورِ ﴿٤٣﴾

**《43》 ആരെങ്കിലും ക്ഷമിക്കുകയും, പൊറുക്കുകയും ചെയ്താൽ, നിശ്ചയമായും അത് (മനോ)ദാർഢ്യതയുള്ള കാര്യങ്ങളിൽ പെട്ടതാകുന്നു.**

---

《**40**》 وَجَزَاءُسَيِّئَةٍ ഒരു തിൻമയുടെ പ്രതിഫലം سَيِّئَةٌمِثْلُهَا അതുപോലെയുള്ള ഒരു തിൻമയാണ് فَمَنْ عَفَا എന്നാൽ ആരെങ്കിലും മാപ്പ് ചെയ്താൽ وَأَصْلَحَ നന്നാക്കുകയും, നല്ലത് പ്രവർത്തിക്കുകയും فَأَجْرُهُ എന്നാലവന്റെ കൂലി, പ്രതിഫലം عَلَى اللهِ അല്ലാഹുവിന്റെ മേലാകുന്നു إِنَّهُ لَا يُحِبُّ നിശ്ചയമായും അവൻ ഇഷ്ടപ്പെടുന്നില്ല الظَّالِمِينَ അക്രമികളെ 《**41**》 وَلَمَنِ انْتَصَرَ ആരെങ്കിലും രക്ഷാനടപടിയെടുത്താൽ بَعْدَ ظُلْمِهِ തന്നെ അക്രമിച്ചതിന്ശേഷം فَأُولَٰئِكَ എന്നാൽ അക്കൂട്ടർ مَا عَلَيْهِمْ അവരുടെമേൽ ഇല്ല مِنْ سَبِيلٍ യാതൊരുമാർഗവും വഴിയും 《**42**》 إِنَّمَا السَّبِيلُ നിശ്ചയമായും മാർഗമുള്ളത് عَلَى الَّذِينَ യാതൊരുവരുടെ മേൽ മാത്രമാണ് يَظْلِمُونَ النَّاسَ ജനങ്ങളെ അക്രമിക്കുന്ന وَيَبْغُونَ അതിക്രമം നടത്തുകയും ചെയ്യുന്ന فِي الْأَرْضِ ഭൂമിയിൽ بِغَيْرِ الْحَقِّ ന്യായമില്ലാതെ أُولَٰئِكَ അക്കൂട്ടർ لَهُمْ അവർക്കുണ്ട് عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ 《**43**》 وَلَمَنْ صَبَرَ ആരെങ്കിലും ക്ഷമിച്ചാൽ, സഹിച്ചാൽ وَغَفَرَ പൊറുക്കുകയും إِنَّ ذَٰلِكَ നിശ്ചയമായും അത് لَمِنْ عَزْمِ الْأُمُورِ ദൃഢതയുള്ള (സുദൃഢമായ-വേണ്ടപ്പെട്ട)കാര്യങ്ങളിൽ പെട്ടതുതന്നെ.

---

ഒരു തിന്മക്ക് പ്രതികാരം ചെയ്യുമ്പോൾ ഇങ്ങോട്ട് ചെയ്ത അതേ പ്രകാരത്തിൽമാത്രമെ അങ്ങോട്ടും ചെയ്വാൻ പാടുള്ളൂ; അതിൽ കവിയാൻ പാടില്ല. തിൻമയുടെ പ്രതിഫലം അതുപോലെയുള്ള ഒരു തിൻമയാണ് (وَجَزَاءُسَيِّئَةٍسَيِّئَةٌمِثْلُهَا) എന്ന് പറഞ്ഞതിന്റെ താലപര്യം അതാണ്. وَإِنْ عَاقَبْتُمْ فَعَاقِبُوا۟ بِمِثْلِ مَا عُوقِبْتُم بِهِ وَلَئِن صَبَرْتُمْ لَهُوَ خَيْرٌ لِّلصَّابِرِينَ–النحل: ١٢٦ (നിങ്ങൾ പ്രതികാര നടപടി എടുക്കുകയാണെങ്കിൽ നിങ്ങളോട് എടുക്കപ്പെട്ട നടപടിപോലെയുള്ളത് കൊണ്ട് നടപടിയെടുക്കുവിൻ, നിങ്ങൾ ക്ഷമിക്കുന്നെങ്കിലോ, നിശ്ചയമായും അത് ക്ഷമിക്കുന്നവർക്ക് ഉത്തമമമാകുന്നു. (സൂ: നഹ്ൽ) فَمَنِ اعْتَدَى عَلَيْكُمْ فَاعْتَدُوا۟ عَلَيْهِ بِمِثْلِ مَا اعْتَدَى عَلَيْكُمْ وَاتَّقُوا۟ اللهَ–البقرة: ١٩٤ (ആരെങ്കിലും നിങ്ങളോട് അതിര്‌വിട്ട് പ്രവർത്തിച്ചാൽ നിങ്ങളോടവൻ അതിരു

വിട്ടതുപോലെയുള്ളത്കൊണ്ട് – അങ്ങോട്ടും–അതിര് കടന്നുകൊള്ളുവിൻ; അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ. (അൽബക്വറഃ ) എന്നീ വചനങ്ങൾ ഈ വിഷയം കൂടുതൽ വ്യക്തമാക്കുന്നു. കണ്ണിന് കണ്ണ്, മൂക്കിന് മൂക്ക്, പല്ലിന് പല്ല് എന്നിങ്ങിനെ കൃത്യമായിട്ടായിരിക്കണം പ്രതികാരം എന്നുള്ളത് ഇസ്‌ലാമിലെ ഖണ്ഡിതമായ നിയമമാണ്. പ്രതികാരം എടുക്കുന്നത് അക്രമി ഇങ്ങോട്ട് ചെയ്ത അതേ പ്രകാരത്തിലായിരിക്കയാൽ രണ്ട് ഭാഗക്കാരുടെ പ്രവർത്തനവും ഒരേ രീതിയിലുള്ളതായിരിക്കുമല്ലോ. അതുകൊണ്ടാണ് രണ്ടിനെക്കുറിച്ചും തിൻമ എന്നും അക്രമം എന്ന് (سَيِّئَة،اعتداء) അല്ലാഹു പറഞ്ഞിരിക്കുന്നത്. കൂടാതെ, പ്രധാനപ്പെട്ട ഒരു സൂചനയും അതിൽ അന്തർഭവിച്ചിരിക്കുന്നത് കാണാം. അക്രമിക്കപ്പെട്ടവന്റെ ഒരവകാശമെന്ന നിലക്കും, സമുദായത്തിൽ നീതി നിലനിറുത്തുവാൻ ആവശ്യമെന്ന നിലക്കുമാണ് പ്രതികാരനടപടി അംഗീകരിക്കപ്പെട്ടിരിക്കുന്നത്; പക്ഷേ, അത് വാസ്തവത്തിൽ ഇങ്ങോട്ട് ചെയ്തതുപോലെയുള്ള അക്രമവും തിൻമയുംതന്നെയാണല്ലോ. അതിനാൽ കഴിവതും അത് ഒഴിവാക്കുകയും തൽസ്ഥാനത്ത് മാപ്പും വിട്ടുവീഴ്ചയും പ്രകടിപ്പിക്കുകയും ചെയ്യുന്നതാണ് മാന്യവും പുണ്യവുമായിട്ടുള്ളത്. ഇതാണാ സൂചന الله اعلم.

അക്രമിക്ക് മാപ്പ് നൽകുകയെന്നത് അക്രമിക്കപ്പെട്ടവന്റെ ഭാഗത്തുനിന്നുള്ള ഔദാര്യവും, മാന്യതയുമായത്കൊണ്ടുതന്നെയാണ് അല്ലാഹു അതിനെപ്പറ്റി പല സ്ഥലത്തും ശക്തിയായ ഭാഷയിൽ പ്രോൽസാഹിപ്പിച്ചിട്ടുള്ളതും. മാപ്പ് നൽകിയത്കൊണ്ട് മതിയാക്കാതെ, നിലവിലുള്ള ശത്രുതാമനഃസ്ഥിതി അവസാനിപ്പിക്കുകയും നല്ലപെരുമാറ്റം വഴി സ്നേഹബന്ധം സ്ഥാപിക്കുകയും ചെയ്യുമ്പോൾ പ്രസ്തുത ഗുണം കൂടുതൽ മെച്ചപ്പെട്ടതായിത്തീരുകയും, പ്രതിയോഗിക്ക് അതൊരു ഗുണപാഠമായിത്തീരുകയും ചെയ്യുന്നു. അതുകൊണ്ട്തന്നെയാണ് മാപ്പ് നൽകുകയും, നന്നാക്കുകയും ചെയ്താൽ അതിന് പ്രതിഫലം നൽകൽ അല്ലാഹുവിന്റെ ബാധ്യതയാണ് (فَمَنْ عَفَا وَأَصْلَحَ الخ) എന്ന് പ്രത്യേകം പ്രസ്താവിക്കുന്നതും. (ഹാമീം സജദഃ 34,35 മുതലായ വചനങ്ങൾ ഇവിടെ സ്മരിക്കുന്നത് നന്നായിരിക്കും) അക്രമികളെ അല്ലാഹു ഇഷ്ടപ്പെടുകയില്ല (إِنَّهُ لَا يُحِبُّ الظَّالِمِينَ) എന്ന വാക്യത്തിൽ ആദ്യമായി അക്രമം നടത്തിയവൻ മാത്രമല്ല, പ്രതികാര നടപടിയിൽ അതിര് കവിഞ്ഞവനും ഉൾപ്പെടുന്നു. രണ്ട് പേർ അന്യോന്യം പഴി പറയുമ്പോൾ അക്രമത്തിന് വിധേയനായവൻ അങ്ങോട്ടുള്ള മറുപടിയിൽ അതിരുവിട്ടു പറയാത്ത പക്ഷം, രണ്ട്പേരും, അന്യോന്യം പറഞ്ഞതിന്റെ കുറ്റം മുഴുവനും ആദ്യം പറയുവാൻ തുടങ്ങിയവന്റെ പേരിലായിരിക്കുമെന്ന് ഇമാം മുസ്‌ലിം (റ) നിവേദനം ചെയ്തിട്ടുള്ള ഒരു ഹദീഥിൽ വന്നിട്ടുള്ളത് ഇവിടെ പ്രസ്താവ്യമാണ്. المستبان ما قالا فعلى البادئ مالم يعتد المظلوم (مسلم)

അക്രമത്തിനും കയ്യേറ്റത്തിനും വിധേയനായവൻ നിയമാനുസൃതം രക്ഷാനടപടി എടുക്കുകയോ പ്രതികാരം ചെയ്യുകയോ ചെയ്യുന്നത് തടയുവാനും, അതിനെപ്പറ്റി ആക്ഷേപിക്കുവാനും, അതിന്റെ പേരിൽ അവനെ അക്രമിക്കുവാനും പാടില്ല. നേരെമറിച്ച് വ്യക്തികളെ അക്രമിക്കുക, നാട്ടിൽ അതിക്രമവും കുഴപ്പവും ഉണ്ടാക്കുക മുതലായവ ചെയ്യുന്ന ദ്രോഹികൾക്കെതിരിൽ മാത്രമേ അതെല്ലാം ചെയ്യാവൂ. ഇഹത്തിൽവെച്ചുള്ള നടപടികൾക്ക് പുറമെ, അല്ലാഹുവിന്റെ അടുക്കൽവെച്ചു അതികഠിനമായ ശിക്ഷക്ക് ഇവർ വിധേയരായിരിക്കും. എന്നൊക്കെയാണ് 41,42 എന്നീ ആയത്തുകളിൽ പ്രസ്താവിക്കുന്നത്. 43–ാം വചനത്തിൽ ക്ഷമയുടെയും, മാപ്പ് നൽകുന്നതിന്റെയും പ്രാധാന്യം ഒന്നുകൂടി ആവർത്തിച്ചുണർത്തിയിരിക്കുകയാണ്. അത് മനോദാർഢ്യതയിൽനിന്ന് ഉളവാകുന്ന ഒരു

മഹത്തായ ഗുണമാണെന്നും അല്ലാഹുവിന്റെ അടുക്കല്‍ അത് നിസ്സാരമല്ല-വളരെ വീര്യപ്പെട്ടതാണ്-എന്നുകൂടി ഊന്നിപ്പറയുന്നു.

അഹ്മദ് (റ), അബൂദാവൂദ് (റ) എന്നിവര്‍ നിവേദനം ചെയ്ത ഒരു ഹദീഥില്‍ നബിﷺ ഒരിക്കല്‍ അബൂബക്ര്‍ (റ) നോട് ഇപ്രകാരം പറഞ്ഞതായി കാണാം : മൂന്ന് കാര്യങ്ങള്‍ തികച്ചും പരമാര്‍ത്ഥമാണ് : ഏതൊരു അടിയാനും ഒരു അക്രമത്തിന് വിധേയനായിട്ട് അവന്‍ അല്ലാഹുവിന് വേണ്ടി അതിനെപ്പറ്റി കണ്ണടക്കുന്ന പക്ഷം, അത്മൂലം അല്ലാഹു അവന് പ്രതാപം നല്‍കുകയും, സഹായിക്കുകയും ചെയ്യാതിരിക്കയില്ല. ഏതൊരു മനുഷ്യനും ചാര്‍ച്ചബന്ധം ചേര്‍ക്കുന്നതിനെ ഉദ്ദേശിച്ചുകൊണ്ട് ഒരു സംഭാവനയുടെ വാതില്‍ (മാര്‍ഗം)തുറക്കുന്നപക്ഷം, അല്ലാഹു അത് മൂലം അവന് വര്‍ദ്ധനവ് നല്‍കാതിരിക്കയില്ല. ഏതൊരു മനുഷ്യനുംതന്നെ (ഉള്ളതില്‍കൂടി) വര്‍ദ്ധിച്ചുകിട്ടുവാന്‍ ഉദ്ദേശിച്ചുകൊണ്ട് ചോദ്യത്തിന്റെ വാതില്‍ (യാചനമാര്‍ഗം)തുറക്കുന്ന പക്ഷം, അതുമൂലം അവന് കുറവ് (നഷ്ടം) അധികരിപ്പിക്കാതിരിക്കയുമില്ല.

## വിഭാഗം - 5

وَمَن يُضْلِلِ ٱللَّهُ فَمَا لَهُۥ مِن وَلِىٍّ مِّنۢ بَعْدِهِۦ ۗ وَتَرَى ٱلظَّـٰلِمِينَ لَمَّا رَأَوُا۟ ٱلْعَذَابَ يَقُولُونَ هَلْ إِلَىٰ مَرَدٍّ مِّن سَبِيلٍ ﴿٤٤﴾

**﴾44﴿ അല്ലാഹു ഏതൊരുവനെ വഴിപിഴവിലാക്കിയോ അവന് പിന്നീട് യാതൊരു രക്ഷാകര്‍ത്താവും ഇല്ല. അക്രമികള്‍ ശിക്ഷയെ കാണുന്ന അവസരത്തില്‍, അവര്‍ പറയുന്നതായി നിനക്കുകാണാം: ഒരു തിരിച്ചുപോക്കിന് വല്ല മാര്‍ഗവും ഉണ്ടോ?! എന്ന്.**

وَتَرَىٰهُمْ يُعْرَضُونَ عَلَيْهَا خَـٰشِعِينَ مِنَ ٱلذُّلِّ يَنظُرُونَ مِن طَرْفٍ خَفِىٍّ ۗ وَقَالَ ٱلَّذِينَ ءَامَنُوٓا۟ إِنَّ ٱلْخَـٰسِرِينَ ٱلَّذِينَ خَسِرُوٓا۟ أَنفُسَهُمْ وَأَهْلِيهِمْ يَوْمَ ٱلْقِيَـٰمَةِ ۗ أَلَآ إِنَّ ٱلظَّـٰلِمِينَ فِى عَذَابٍ مُّقِيمٍ ﴿٤٥﴾

**﴾45﴿ നിന്ദ്യതനിമിത്തം (വിനയപ്പെട്ട്) ഭക്തികാണിക്കുന്നവരായ നിലയില്‍ അതിന്റെ [നരകത്തിന്റെ] അടുക്കല്‍ അവര്‍ പ്രദര്‍ശിക്കപ്പെടുന്നതായും നിനക്ക് കാണാം. (ശരിക്ക് കണ്ണുതുറക്കാതെ) ഗോപ്യമായ ഒരു ദൃഷ്ടിയിലൂടെ അവര്‍ നോക്കുന്നതാണ്. വിശ്വസിച്ചവര്‍ പറയും: നിശ്ചയമായും, (സാക്ഷാല്‍) നഷ്ടക്കാര്‍, ക്വിയാമത്തു നാളില്‍ തങ്ങളെത്തന്നെയും, തങ്ങളുടെ സ്വന്തക്കാരെയും നഷ്ടപ്പെടുത്തിയവരത്രെ. അല്ലാ! (അറിഞ്ഞേക്കുക;) നിശ്ചയമായും അക്രമികള്‍ (ഇടമുറിയാതെ) നിലനില്‍ക്കുന്ന ശിക്ഷയിലായിരിക്കും.**

وَمَا كَانَ لَهُم مِّنْ أَوْلِيَآءَ يَنصُرُونَهُم مِّن دُونِ ٱللَّهِ ۗ وَمَن يُضْلِلِ ٱللَّهُ فَمَا لَهُۥ مِن سَبِيلٍ ﴿٤٦﴾

**《46》 അല്ലാഹുവിന് പുറമെ, അവരെ സഹായിക്കുന്ന രക്ഷാ കർത്താക്കളൊന്നും അവർക്കുണ്ടായിരിക്കയില്ല. അല്ലാഹു ഏതൊരുവനെ വഴിപിഴവിലാക്കിയോ അവന് യാതൊരു (രക്ഷാ)മാർഗവും ഇല്ല.**

---

《44》 وَمَنْ يُضْلِلِ اللّٰهُ ആരെ അല്ലാഹു വഴിപിഴവിലാക്കിയോ فَمَالَهُ എന്നാൽ അവന്നില്ല مِنْ وَلِيٍّ ഒരു രക്ഷാധികാരിയും, ബന്ധുവും, മിത്രവും مِنْ بَعْدِهِ അവന്ന് ശേഷം (പുറമെ) وَتَرَى الظَّالِمِينَ അക്രമികളെ നിനക്ക് കാണാം, നീ കാണും لَمَّا رَأَوُا അവർ കാണുന്ന അവസരത്തിൽ الْعَذَابَ ശിക്ഷ يَقُولُونَ പറയുന്നതായിട്ട് هَلْ ഉണ്ടോ إِلَىٰ مَرَدٍّ ഒരു മടങ്ങി (തിരിച്ച്) പോക്കിന് مِنْ سَبِيلٍ വല്ലമാർഗവും 《45》 وَتَرَاهُمْ നിനക്കവരെ കാണുകയും ചെയ്യാം يُعْرَضُونَ അവർ പ്രദർശിപ്പിക്കപ്പെടുന്നതായി عَلَيْهَا അതിങ്കൽ, അതിന്നടുത്ത് خَاشِعِينَ വിനയപ്പെട്ടവരായി, ഭക്തി കാണിക്കുന്നവരായി مِنَ الذُّلِّ നിന്ദ്യതയാൽ, എളിമത്തം يَنْظُرُونَ അവർ നോക്കും, നോക്കിക്കൊണ്ട് مِنْ طَرْفٍ ഒരു (തരം)കണ്ണിൽ (ദൃഷ്ടിയിൽ)കൂടി خَفِيٍّ ഗോപ്യമായ, ഒളിഞ്ഞ وَقَالَ الَّذِينَ آمَنُوا വിശ്വസിച്ചവർ പറയും إِنَّ الْخَاسِرِينَ നിശ്ചയമായും നഷ്ടക്കാർ الَّذِينَ خَسِرُوا നഷ്ടപ്പെടുത്തിയവരാണ് أَنْفُسَهُمْ തങ്ങളെത്തന്നെ, സ്വന്തം ദേഹങ്ങളെ وَأَهْلِيهِمْ തങ്ങളുടെ സ്വന്തക്കാരെ (വീട്ടുകാരെ, കുടുംബത്തെ)യും يَوْمَ الْقِيَامَةِ ഖിയാമത്ത് നാളിൽ أَلَا إِنَّ الظَّالِمِينَ അല്ലാ നിശ്ചയമായും അക്രമികൾ فِي عَذَابٍ ശിക്ഷയിലായിരിക്കും مُقِيمٍ നിലനിൽക്കുന്ന 《46》 وَمَا كَانَ لَهُمْ അവർക്കുണ്ടായിരിക്കുകയില്ല مِنْ أَوْلِيَاءَ രക്ഷാകർത്താക്കളിൽ നിന്നും (ആരും) يَنْصُرُونَهُمْ അവരെ സഹായിക്കുന്ന مِنْ دُونِ اللّٰهِ അല്ലാഹുവിന് പുറമെ وَمَنْ يُضْلِلِ اللّٰهُ അല്ലാഹു ആരെ വഴിപിഴവിലാക്കിയോ فَمَالَهُ എന്നാലവന്നില്ല مِنْ سَبِيلٍ ഒരു മാർഗവും, വഴിയും

---

ഗോപ്യമായ ദൃഷ്ടിയിലൂടെ നോക്കും (يَنْظُرُونَ مِنْ طَرْفٍ خَفِيٍّ) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, അപമാനവും വ്യസനവും നിമിത്തം കണ്ണ്മുഴുവൻ തുറന്ന്നോക്കാതെ, ഗോപ്യമായി കട്ടുനോക്കുകയാണവർ ചെയ്യുക എന്നാകുന്നു. കഴിഞ്ഞ കുറെ ആയത്തുകളിലായി അല്ലാഹുവിന്റെ മഹത്തായ പ്രതിഫലത്തിന് അർഹരാകുന്ന സജ്ജനങ്ങളുടെ ഗുണഗണങ്ങൾ വിവരിച്ചു. അക്രമികളുടെയും, വിദ്രോഹികളുടെയും ശിക്ഷാനടപടികളെക്കുറിച്ചും പ്രസ്താവിച്ചു. സത്യോപദേശങ്ങളും, മാർഗദർശനങ്ങളും വകവെക്കാതെ ദുർമാർഗത്തിൽ ആപതിക്കുന്നവരുടെ ഭാവിയും ചൂണ്ടിക്കാട്ടി. തുടർന്നുകൊണ്ട് മനുഷ്യസമുദായത്തെ അവരുടെ രക്ഷാമാർഗത്തിലേക്ക് വിളിക്കുന്നു.

ٱسْتَجِيبُوا۟ لِرَبِّكُم مِّن قَبْلِ أَن يَأْتِىَ

**《47》 (മനുഷ്യരേ,) ഒരു ദിവസം വന്നെത്തും മുമ്പായി നിങ്ങൾ നിങ്ങളുടെ രക്ഷിതാവിന് ഉത്തരം ചെയ്യു**

يَوْمٌ لَّا مَرَدَّ لَهُۥ مِنَ ٱللَّهِ ۚ مَا لَكُم مِّن مَّلْجَإٍ يَوْمَئِذٍ وَمَا لَكُم مِّن نَّكِيرٍ ﴿٤٧﴾

വിൻ; (അത് വന്നാൽ) അതിന് അല്ലാഹുവിങ്കൽ നിന്ന് യാതൊരു തടവും ഉണ്ടാകയില്ല. അന്നത്തെ ദിവസം, നിങ്ങൾക്ക് യാതൊരു അഭയസ്ഥാനവും ഇല്ല; നിങ്ങൾക്ക് യാതൊരു നിഷേധവും [കുറ്റനിഷേധത്തിനുള്ള സാധ്യതയും] ഇല്ല.

فَإِنْ أَعْرَضُوا۟ فَمَآ أَرْسَلْنَٰكَ عَلَيْهِمْ حَفِيظًا ۖ إِنْ عَلَيْكَ إِلَّا ٱلْبَلَٰغُ ۗ وَإِنَّآ إِذَآ أَذَقْنَا ٱلْإِنسَٰنَ مِنَّا رَحْمَةً فَرِحَ بِهَا ۖ

《48》 (നബിയേ) എനി, അവർ (അവഗണിച്ചു) തിരിച്ചുപോകയാണെങ്കിൽ (ചെയ്യട്ടെ); എന്നാൽ, നിന്നെ അവരുടെമേൽ കാവൽക്കാരനായി നാം അയച്ചിട്ടില്ല. നിന്റെമേൽ (ദൗത്യം) എത്തിച്ചുകൊടുക്കലല്ലാതെ (ബാധ്യത) ഇല്ല. നാം നമ്മുടെ വകയായി ഒരു കാരുണ്യം [അനുഗ്രഹം] മനുഷ്യനെ ആസ്വദിപ്പിച്ചാൽ അവൻ അതുമൂലം ആഹ്ളാദിക്കും;

وَإِن تُصِبْهُمْ سَيِّئَةٌۢ بِمَا قَدَّمَتْ أَيْدِيهِمْ فَإِنَّ ٱلْإِنسَٰنَ كَفُورٌ ﴿٤٨﴾

അവർക്ക് അവരുടെ കരങ്ങൾ മുൻചെയ്തു വെച്ചത് മൂലം വല്ല തിൻമയും ബാധിക്കുന്നുവെങ്കിലോ, അപ്പോൾ, മനുഷ്യൻ നിശ്ചയമായും നന്ദികെട്ടവനുമായിരിക്കും.

---

《47》 اسْتَجِيبُوا നിങ്ങൾ ഉത്തരം ചെയ്യുവിൻ لِرَبِّكُمْ നിങ്ങളുടെ റബ്ബിന് مِنْ قَبْلِ أَنْ يَأْتِيَ വരുന്നതിന് മുമ്പായി يَوْمٌ ഒരു ദിവസം لَا مَرَدَّ لَهُ അതിന് യാതൊരു തടസ്സവും(മുടക്കും) ഇല്ല مِنَ اللَّهِ അല്ലാഹുവിങ്കിൽ നിന്ന് مَا لَكُمْ നിങ്ങൾക്കില്ല مِنْ مَلْجَإٍ ഒരു അഭയസ്ഥാനവും يَوْمَئِذٍ അന്നത്തെ ദിവസം وَمَا لَكُمْ നിങ്ങൾക്കില്ലതാനും مِنْ نَكِيرٍ ഒരു നിഷേധവും, പ്രതിഷേധവും 《48》 فَإِنْ أَعْرَضُوا എനി അവർ തിരിഞ്ഞു(അവഗണിച്ചു)കളഞ്ഞാൽ فَمَا أَرْسَلْنَاكَ എന്നാൽ നാം നിന്നെ അയച്ചിട്ടില്ല عَلَيْهِمْ അവരുടെ മേൽ حَفِيظًا സൂക്ഷ്മവീക്ഷകനായി, കാവൽക്കാരനായി إِنْ عَلَيْكَ നിന്റെ മേൽ ഇല്ല إِلَّا الْبَلَاغُ എത്തിച്ചുകൊടുക്കൽ (പ്രബോധനം) അല്ലാതെ وَإِنَّا നിശ്ചയമായും നാം إِذَا أَذَقْنَا നാം ആസ്വദിപ്പിച്ചാൽ, അനുഭവിപ്പിച്ചാൽ الْإِنْسَانَ മനുഷ്യന് مِنَّا رَحْمَةً നമ്മുടെ പക്കൽനിന്ന് വല്ല കാരുണ്യവും فَرِحَ بِهَا അത്കൊണ്ട് അവൻ ആഹ്ളാദിക്കും, സന്തോഷിക്കും وَإِنْ تُصِبْهُمْ അവർക്ക് ബാധിച്ചുവെങ്കിലോ سَيِّئَةٌ വല്ല തിൻമയും بِمَا قَدَّمَتْ മുൻചെയ്തത് നിമിത്തം أَيْدِيهِمْ അവ രുടെ കൈകൾ فَإِنَّ الْإِنْسَانَ എന്നാൽ (അപ്പോൾ) മനുഷ്യൻ كَفُورٌ

നന്ദികെട്ടവനായിരിക്കും

لِّلَّهِ مُلْكُ ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ يَخْلُقُ مَا يَشَآءُ ۚ يَهَبُ لِمَن يَشَآءُ إِنَٰثًا وَيَهَبُ لِمَن يَشَآءُ ٱلذُّكُورَ ﴿٤٩﴾

**《49》 അല്ലാഹുവിനാണ് ആകാശങ്ങളുടെയും, ഭൂമിയുടെയും രാജാധിപത്യം, അവൻ ഉദ്ദേശിക്കുന്നത് അവൻ സൃഷ്ടിക്കുന്നു. അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പെണ്ണുങ്ങളെ [പെൺമക്കളെ] പ്രദാനം ചെയ്യുന്നു; അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ ആണുങ്ങളെയും [ആൺമക്കളെയും] പ്രദാനം ചെയ്യുന്നു.**

أَوْ يُزَوِّجُهُمْ ذُكْرَانًا وَإِنَٰثًا ۖ وَيَجْعَلُ مَن يَشَآءُ عَقِيمًا ۚ إِنَّهُۥ عَلِيمٌ قَدِيرٌ ﴿٥٠﴾

**《50》 അല്ലെങ്കിൽ, അവർക്ക് അവൻ ഉദ്ദേശിക്കുന്നവർക്ക് ആണുങ്ങളെയും, പെണ്ണുങ്ങളെയും ഇണകലർത്തിക്കൊടുക്കുന്നു. അവൻ ഉദ്ദേശിക്കുന്നവരെ അവൻ വന്ധ്യരുമാക്കുന്നു. നിശ്ചയമായും അവൻ സർവ്വജ്ഞനും, സർവ്വശക്തനുമാകുന്നു.**

---

《49》 لِلَّهِ അല്ലാഹുവിനാണ് مُلْكُ السَّمَاوَاتِ ആകാശങ്ങളുടെ രാജത്വം, ആധിപത്യം وَالْأَرْضِ ഭൂമിയുടെയും يَخْلُقُ അവൻ സൃഷ്ടിക്കുന്നു مَا يَشَاءُ താൻ ഉദ്ദേശിക്കുന്നത് يَهَبُ അവൻ പ്രദാനം ചെയ്യുന്നു لِمَن يَشَاءُ താനുദ്ദേശിക്കുന്നവർക്ക് إِنَاثًا പെണ്ണുങ്ങളെ وَيَهَبُ അവൻ പ്രദാനം ചെയ്യുന്നു لِمَن يَشَاءُ താനുദ്ദേശിക്കുന്നവർക്ക് الذُّكُورَ ആണുങ്ങളെ 《50》 أَوْ يُزَوِّجُهُمْ അല്ലെങ്കിൽ അവർക്ക് അവൻ ഇണയാക്കി (കലർത്തി)ക്കൊടുക്കുന്നു ذُكْرَانًا وَإِنَاثًا ആണുങ്ങളെയും പെണ്ണുങ്ങളെയും وَيَجْعَلُ അവൻ ആക്കുകയും ചെയ്യുന്നു مَن يَشَاءُ അവൻ ഉദ്ദേശിക്കുന്നവരെ عَقِيمًا വന്ധ്യർ (മക്കളില്ലാത്തവർ) إِنَّهُ عَلِيمٌ നിശ്ചയമായും അവൻ അറിയുന്നവനാണ് قَدِيرٌ കഴിവുള്ളവനാണ്.

---

സന്താനങ്ങൾ ജനിക്കാതെ അങ്ങേയറ്റം വ്യസനത്തിലും നിരാശയിലും കഴിഞ്ഞുകൂടുന്നവരെയും, ആൺമക്കൾ ധാരാളമുണ്ടെങ്കിലും ഒരു പെൺകുഞ്ഞിനെ കാണുവാൻ മോഹിച്ചുകൊണ്ടിരിക്കുന്നവരെയും, പെൺമക്കളെക്കൊണ്ട് വലഞ്ഞും, ഒരു ആൺകുട്ടിക്ക്വേണ്ടി പ്രാർത്ഥിച്ചും കഴിയുന്നവരെയും കാണാം. ചിലർക്കാവട്ടെ, ആണും പെണ്ണും ഇടകലർന്നോ, അല്ലെങ്കിൽ കുറെ ആൺമക്കൾ ജനിച്ചശേഷം കുറെ പെൺമക്കളായോ, മറിച്ചോ ജനിക്കുന്നു. ഇതിലൊന്നും അവർക്കോ മറ്റാർക്കെങ്കിലുമോ യാതൊരു കയ്യും സ്വാതന്ത്ര്യവും ഇല്ല. എല്ലാം അല്ലാഹുവിന്റെ ഉദ്ദേശ്യവും നിശ്ചയവും അനുസരിച്ച്മാത്രം നടക്കുന്നു. ഏതേത് ആളുകൾക്ക് ഏതേത് പ്രകാരത്തിൽ വേണം – അല്ലെങ്കിൽ വേണ്ടാ – എന്നൊക്കെ അവന്നാണ് അറിയുക. അതങ്ങിനെത്തന്നെ നടപ്പിൽ വരുത്തുവാൻ കഴിയുന്നവനും അവൻതന്നെ. അവൻ സർവ്വജ്ഞനും സർവ്വശക്തനുമാണല്ലോ.

۞ وَمَا كَانَ لِبَشَرٍ أَن يُكَلِّمَهُ ٱللَّهُ إِلَّا وَحْيًا أَوْ مِن وَرَآيِ حِجَابٍ أَوْ يُرْسِلَ رَسُولاً فَيُوحِيَ بِإِذْنِهِۦ مَا يَشَآءُ ۚ إِنَّهُۥ عَلِيٌّ حَكِيمٌ ﴿٥١﴾

**﴿51﴾ യാതൊരു മനുഷ്യനോടും തന്നെ, അല്ലാഹു സംസാരിക്കലുണ്ടാകുന്നതല്ല, ബോധനം നൽകലായോ, അല്ലെങ്കിൽ ഒരു മറയുടെ അപ്പുറത്ത്നിന്നോ, അല്ലെങ്കിൽ ഒരു ദൂതനെ അയച്ച് അദ്ദേഹം അവന്റെ അനുവാദ പ്രകാരം അവനുദ്ദേശിക്കുന്നത് ബോധനം നൽകുകയോ അല്ലാതെ, നിശ്ചയമായും അവൻ ഉന്നതനാണ്, അഗാധജ്ഞനാണ്.**

**﴿51﴾** وَمَا كَانَ ഇല്ല, ഉണ്ടാകുകയില്ല لِبَشَرٍ ഒരു മനുഷ്യന്നും أَنْ يُكَلِّمَهُ അവനോട് സംസാരിക്കൽ اللَّهُ അല്ലാഹു إِلَّا وَحْيًا വഹ്‌യ് (ബോധനം) ആയിട്ടല്ലാതെ أَوْ مِنْ وَرَاءِ അല്ലെങ്കിൽ അപ്പുറത്ത് (പിന്നിൽ) നിന്ന് حِجَابٍ ഒരു മറയുടെ أَوْ يُرْسِلَ അല്ലെങ്കിൽ അയക്കുക رَسُولًا ഒരു ദൂതനെ فَيُوحِيَ എന്നിട്ട് ബോധനം നൽകുക بِإِذْنِهِ അവന്റെ അനുമതി (സമ്മത)പ്രകാരം مَا يَشَاءُ അവൻ ഉദ്ദേശിക്കുന്നത് إِنَّهُ عَلِيٌّ നിശ്ചയമായും അവൻ ഉന്നതനാകുന്നു حَكِيمٌ അഗാധജ്ഞനാണ്, യുക്തിമാനാണ്.

വഹ്‌യ് (الوَحِي) എന്ന വാക്ക് ഭാഷയിൽ വേഗം സൂചന നൽകുക, പതുക്കെ സംസാരിക്കുക, തോന്നിപ്പിക്കുക, സ്വകാര്യമായി അറിയിക്കുക എന്നിങ്ങിനെയുള്ള അർത്ഥങ്ങളിലെല്ലാം ഉപയോഗിക്കാറുണ്ട്. തേനീച്ചക്ക് വഹ്‌യ് നൽകി (اوحى ربك الي النحل) ഭൂമിക്ക് വഹ്‌യ് കൊടുത്തു (اوحى لها) എന്നൊക്കെയുള്ള പ്രയോഗങ്ങളുടെ താൽപര്യം ഇതിൽനിന്നു മനസ്സിലാക്കാം. അത്തരത്തിലുള്ള വഹ്‌യല്ല ഇവിടെ ഉദ്ദേശ്യം. അല്ലാഹുവിൽ നിന്ന് ദിവ്യസന്ദേശങ്ങൾ മനുഷ്യർക്ക് ലഭിക്കുന്നത് ഏത് പ്രകാരത്തിലായിരിക്കുമെന്നാണ് അല്ലാഹു ഈ വചനം മുഖേന അറിയിക്കുന്നത്.

1) **ബോധനമായിട്ട്:** (وَحْيًا) മനസ്സിൽ വെളിപ്പാടുണ്ടായും, സ്വപ്നംവഴിയും ഇതു സംഭവിക്കുന്നു. എന്റെ മനസ്സിൽ ഊതി (نفث في روعى) എന്നും, എന്റെ മനസ്സിൽ ഇട്ടുതന്ന ( القى في روعى) എന്നും, സ്വപ്നത്തിൽ എനിക്ക് കാണിക്കപ്പെട്ടു (أريت في المنام) എന്നുമെല്ലാം നബിചിലപ്പോൾ പറയാറുള്ളതും, സാധാരണമായി ഇൽഹാം ( الهام  അഥവാ തോന്നിപ്പിക്കൽ) എന്നു പറയപ്പെടുന്നതും ഈ ഇനത്തിലെ വഹ്‌യിനെ ഉദ്ദേശിച്ചാകുന്നു. ഇബ്‌റാഹീം നബി (അ) പുത്രനെ അറുക്കുന്നതായിക്കണ്ട സ്വപ്നവും, പ്രവാചകത്വത്തിന്റെ ആരംഭത്തിൽ നബികണ്ടിരുന്നതായി ആയിശാ(റ) പ്രസ്താവിച്ച സ്വപ്നങ്ങളും, മൂസാ നബി(അ)യെ പെട്ടിയിലാക്കി നദിയിൽ ഇട്ടേക്കുവാൻ മാതാവിന് വഹ്‌യ് നൽകിയതും ഇതിൽ ഉൾപ്പെടുന്നതാണ്. ഹദീഥുകളിൽ ഇതിന് വേറെയും ഉദാഹരണങ്ങൾ കാണാം. നബിമാരുടെ ഇൽഹാമും സ്വപ്നവും, നബിമാരല്ലാത്തവരുടേതിൽനിന്നും വ്യത്യാസമുണ്ട്. നബിമാരുടേതെല്ലാം തികച്ചും യാഥാർത്ഥ്യങ്ങളായിരിക്കും. അവർക്ക് അത് മുഖേന ലഭിക്കുന്ന അറിവ് യാതൊരുവിധ സംശയത്തിനോ, ചാഞ്ചല്യത്തിനോ ഇടമില്ലാത്തവണ്ണം യഥാർത്ഥവും, സുദൃഢവുമായിരിക്കും.

2) **ഒരു മറയുടെ പിന്നിൽ നിന്നുള്ള സംസാരമായിട്ട്:** (أَوْ مِن وَرَاءِ حِجَابٍ) മൂസാ നബി (അ)യുമായി അല്ലാഹു സംസാരിച്ചു وَكَلَّمَ اللَّهُ مُوسَىٰ تَكْلِيمًا എന്നുപറഞ്ഞത് ഈ ഇനത്തിൽപെട്ടതാണ്. സംസാരിക്കുന്ന ആളെ കാണാതെ, സംസാരംമാത്രം കേൾക്കലാണിത്. മൂസാ നബി(അ)ക്കല്ലാതെ മറ്റാർക്കും ഈ അനുഗ്രഹം സിദ്ധിച്ചതായി അറിയില്ല.

3) **ഒരു ദൂതനെ-മലക്കിനെ-അയച്ചു അദ്ദേഹം മുഖേന ബോധനം നൽകൽ:** (أَوْ يُرْسِلَ رَسُولًا فَيُوحِيَ الخ) നബി തിരുമേനിﷺക്ക് ഇങ്ങിനെയുള്ള വഹ്‌യ് ധാരാളം ലഭിച്ചിരുന്നു. ഇബ്‌റാഹീം നബി(അ)യുടെയും ലൂത്ത് നബി(അ)യുടെയും അടുക്കൽ മലക്കുകൾ ചെന്ന് വർത്തമാനം അറിയിച്ചതും ഈ ഇനത്തിൽപെട്ടതാകുന്നു. മലക്കുകളുടെ വരവ് ചിലപ്പോൾ മനുഷ്യരൂപത്തിലായെന്നും വരും. മലക്ക്മുഖേന വഹ്‌യ് ലഭിക്കുന്നതിനെപ്പറ്റി സൂ: ശുഅറാഅ് 195-ാം വചനത്തിലും, അതിന്റെ വിവരണത്തിലും - മുമ്പ് നാം വിവരിച്ചു കഴിഞ്ഞിട്ടുണ്ട്.

1-ാമത്തെയും, 2-ാമത്തെയും ഇനങ്ങളിൽ അല്ലാഹുവിനും, ബോധനം നൽകപ്പെടുന്ന ആൾക്കുമിടയിൽ മൂന്നാമതൊരു മദ്ധ്യമൻ ഇല്ല. 3-ാമത്തെ ഇനത്തിൽ മലക്കുമുഖാന്തരമാണ് ബോധനം നൽകുന്നത്. ഇത് ജിബ്‌രീൽ (അ) എന്ന മലക്കോ മറ്റോ ആകാവുന്നതാണ്. എങ്കിലും ജിബ്‌രീലാ(അ)ണ് വഹ്‌യിന്റെ പ്രധാന വാഹകൻ. അദ്ദേഹമാണ് വിശുദ്ധ ക്വുർആൻ നബിക്ക് വഹ്‌യ് നൽകിയിരിക്കുന്നത്. അല്ലാഹു തങ്ങളെ ഏൽപിച്ച ദൗത്യം അപ്പടി എത്തിക്കുകയല്ലാതെ, അതിൽ യാതൊരു ഏറ്റക്കുറവും, ഭേദഗതിയും വരുത്തുകയില്ലെന്നാണ് فَيُوحِيَ بِإِذْنِهِ مَا يَشَاءُ (അവന്റെ അനുവാദപ്രകാരം അവൻ ഉദ്ദേശിക്കുന്നത് അദ്ദേഹം ബോധനം നൽകും) എന്ന വാക്യം വ്യക്തമാക്കുന്നത്. മേൽകണ്ട മൂന്നു വിധത്തിലൂടെയല്ലാതെ, ഈ ഐഹികജീവിതത്തിൽവെച്ച് അല്ലാഹുവിങ്കൽ നിന്നു നേരിട്ടുള്ള ബോധനങ്ങൾ ലഭിക്കുവാനും. അത് സ്വീകരിക്കുവാനും മനുഷ്യർക്ക് സാധ്യമല്ലെന്നും, ഇങ്ങിനെയുള്ള മാർഗങ്ങളിലൂടെ ദൈവികസന്ദേശങ്ങൾ എത്തിച്ചുകൊടുക്കുന്നത് മനുഷ്യാത്മാക്കൾക്ക് ജീവനം നൽകുവാൻ വേണ്ടി അല്ലാഹു ചെയ്യുന്ന യുക്തിമത്തായ ഒരു കാര്യമാണെന്നും ആയത്തിന്റെ അവസാനവാക്യം സൂചിപ്പിക്കുന്നു. അതെ, നിശ്ചയമായും അവൻ വളരെ ഉന്നതനും, യുക്തിമാനും തന്നെ (إِنَّهُ عَلِيٌّ حَكِيمٌ) അടുത്ത വചനം നോക്കുക:

وَكَذَٰلِكَ أَوْحَيْنَآ إِلَيْكَ رُوحًا مِّنْ أَمْرِنَا ۚ مَا كُنتَ تَدْرِى مَا ٱلْكِتَٰبُ وَلَا ٱلْإِيمَٰنُ وَلَٰكِن جَعَلْنَٰهُ نُورًا نَّهْدِى بِهِۦ مَن نَّشَآءُ مِنْ عِبَادِنَا ۚ

**﴾52﴿ അപ്രകാരംതന്നെ, നമ്മുടെ കല്പനയാൽ നിനക്ക് ഒരു (മഹത്തായ) ആത്മാവിനെ [ക്വുർആനെ] നാം വഹ്‌യ് നൽകിയിരിക്കുന്നു. കിതാബ് [വേദഗ്രന്ഥം] ആകട്ടെ, ഈമാൻ സത്യവിശ്വാസം ആകട്ടെ, എന്താണെന്ന് നിനക്കറിയുമായിരുന്നില്ല എങ്കിലും, അതിനെ നാം ഒരു പ്രകാശമാക്കിയിരിക്കുന്നു; അത് മൂലം നമ്മുടെ അടിയാൻമാരിൽനിന്ന് നാം ഉദ്ദേശിക്കുന്നവർക്ക് നാം മാർഗ**

وَإِنَّكَ لَتَهْدِىٓ إِلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿٥٢﴾

ദർശനം നൽകുന്നതാണ്. നിശ്ചയമായും നീയുംതന്നെ, നേരെ(ചൊവ്വാ)യുള്ള പാതയിലേക്ക് മാർഗദർശനം നൽകുന്നു.

صِرَٰطِ ٱللَّهِ ٱلَّذِى لَهُۥ مَا فِى ٱلسَّمَٰوَٰتِ وَمَا فِى ٱلْأَرْضِ ۗ أَلَآ إِلَى ٱللَّهِ تَصِيرُ ٱلْأُمُورُ ﴿٥٣﴾

《53》 അതായത്, ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും യാതൊരുവന്നുള്ളതാണോ ആ അല്ലാഹുവിന്റെ പാത(യിലേക്ക്). അല്ലാ! (അറിയുക) അല്ലാഹുവിങ്കലേക്കത്രെ കാര്യങ്ങൾ പരിണമിക്കുന്നത്.

---

《52》 وَكَذَٰلِكَ അപ്രകാരംതന്നെ أَوْحَيْنَا إِلَيْكَ നിനക്ക് നാം വഹ്‌യ് നൽകിയിരിക്കുന്നു رُوحًا ഒരു ആത്മാവിനെ مِنْ أَمْرِنَا നമ്മുടെ കല്പനയാൽ مَا كُنْتَ تَدْرِي നീ അറിയുമായിരുന്നില്ല مَا الْكِتَابُ വേദഗ്രന്ഥമെന്താണെന്ന് وَلَا الْإِيمَانُ സത്യവിശ്വാസവും (എന്താണെന്ന്)ഇല്ല وَلَٰكِنْ جَعَلْنَاهُ എങ്കിലും അതിനെ നാം ആക്കിയിരിക്കുന്നു نُورًا ഒരു പ്രകാശം, വെളിച്ചം نَهْدِي بِهِ അത്മൂലം നാം മാർഗദർശനം ചെയ്യുന്നു مَنْ نَشَاءُ നാമുദ്ദേശിക്കുന്നവർക്ക് مِنْ عِبَادِنَا നമ്മുടെ അടിയാൻമാരിൽ നിന്ന് وَإِنَّكَ لَتَهْدِي നീയും തന്നെ മാർഗദർശനം നൽകുന്നു إِلَىٰ صِرَاطٍ ഒരു പാതയിലേക്ക് مُسْتَقِيمٍ ചൊവ്വായ, നേരായ 《53》 صِرَاطِ اللَّهِ അതായത് അല്ലാഹുവിന്റെ പാത الَّذِي യാതൊരുവനായ لَهُ مَا فِي السَّمَاوَاتِ അവന്നാണ് ആകാശങ്ങളിലുള്ളത് وَمَا فِي الْأَرْضِ ഭൂമിയിലുള്ളതും أَلَا അല്ലാ, അറിയുക إِلَى اللَّهِ അല്ലാഹുവിങ്കലേക്കത്രെ تَصِيرُ ആയിത്തീരുന്നത്, പരിണമിക്കുന്നത് الْأُمُورُ കാര്യങ്ങൾ

---

കഴിഞ്ഞ ആയത്തിൽ പ്രസ്താവിച്ച ഒരു മാർഗേണയാണ് നബിﷺക്ക് അല്ലാഹു ഈ ക്വുർആനാകുന്ന ഗ്രന്ഥം നൽകിയിരിക്കുന്നത്. മനുഷ്യന്റെ ശരീരം ജീവിക്കുവാൻ ആത്മാവെന്നപോലെ, ആത്മാവിന്റെ ജീവനായിട്ടാണ് ആ ഗ്രന്ഥം നിലകൊള്ളുന്നത്. അതുകൊണ്ട് അതിന്ന് ജീവൻ അഥവാ ആത്മാവ് (رُوح) എന്ന് പറയാം.ശാശ്വത വിജയത്തിനും, സാക്ഷാൽ മോക്ഷത്തിനും വെളിച്ചം നൽകുന്നതാകകൊണ്ട് അത് പ്രകാശവും (نور) ആകുന്നു. സൻമാർഗത്തിലേക്ക് വെളിച്ചം കാട്ടി മാർഗദർശനം നൽകുകയാണതിന്റെ ലക്ഷ്യം. അതിലേക്ക് തന്നെയാണ് നബിﷺ ക്ഷണിക്കുന്നതും.

നബിﷺക്ക് വേദഗ്രന്ഥം എന്താണെന്നും, സത്യവിശ്വാസം എന്താണെന്നും അറിയുമായിരുന്നില്ല (مَا كُنْتَ تَدْرِي مَا الْكِتَابُ وَلَا الْإِيمَانُ) എന്ന് പറഞ്ഞത് പ്രത്യേകം ശ്രദ്ധാർഹമാണ്. പ്രവാചകത്വം (നുബുവ്വത്ത്) ലഭിക്കുന്നതിന് മുമ്പ് തിരുമേനിക്ക് ഈ രണ്ടിനെക്കുറിച്ചും പറയത്തക്ക അറിവുണ്ടായിരുന്നില്ലെന്നും, വഹ്‌യ് ലഭിച്ചുതുടങ്ങിയതോടെയാണ് അവയെപ്പറ്റി അറിയാൻ കഴിഞ്ഞതെന്നും ഇതിൽനിന്ന് സ്പഷ്ടമാണ്. ഒരു വേദഗ്രന്ഥം ലഭിക്കുമെന്ന പ്രതീക്ഷ നബിﷺക്ക് ഉണ്ടായിരുന്നില്ല; അല്ലാഹുവിന്റെ അനുഗ്രഹത്താൽ മാത്രം അത് കിട്ടിയതാണ് എന്ന് (وَمَا كُنْتَ تَرْجُو أَنْ يُلْقَىٰ إِلَيْكَ

(الْكِتَابُ الخ) സൂ: ക്വസ്വസ് 86-ലും അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. എന്നിരിക്കെ, പ്രവാചകത്വത്തിന് മുമ്പ് നബി ഹിറാമലാ ഗുഹയിൽ, ലോകത്തിന് മാർഗദർശനം ചെയ്‌വാനുള്ള ഒരു പ്രകാശത്തെ പ്രതീക്ഷിച്ചും അന്വേഷിച്ചുംകൊണ്ടിരിക്കുകയായിരുന്നുവെന്നും, അങ്ങിനെയിരിക്കെ ആ തേടിയ പ്രകാശം ലഭിച്ചുവെന്നും മറ്റും ചില ആളുകൾ പറഞ്ഞുവരുന്നത് ക്വുർആന്റെ പ്രസ്താവനക്ക് കടകവിരുദ്ധമായതാണ്. മാത്രമല്ല, ഈ പ്രസ്താവനയെ പ്രവാചകത്വത്തിന്റെ അടിസ്ഥാനത്തിനുതന്നെ കളങ്കം ചാർത്തുന്നതുമാകുന്നു. (ഇതിനെപ്പറ്റി സൂ: ക്വസ്വസിൽ വെച്ച് നാം വിവരിച്ചിരിക്കുന്നു)

ഇമാം ബുഖാരി, മുസ്‌ലിം (റ) മുതലായവർ പ്രവാചകത്വത്തിന്റെ തുടക്കത്തെപ്പറ്റി ആയിശാ(റ)യിൽ നിന്ന് ഉദ്ധരിക്കുന്ന പ്രസിദ്ധമായ ഹദീഥിൽ ഇങ്ങിനെ കാണാം : റസൂൽ തിരുമേനിക്ക് ആദ്യമായി വഹ്‌യ് തുടങ്ങിയത് യഥാർത്ഥ സ്വപ്നങ്ങളായിരുന്നു. പിന്നീട് അവിടുത്തേക്ക് ഏകാന്തമായിരിക്കുവാൻ ഇഷ്ടം തോന്നി. അങ്ങിനെ, അവിടുന്ന് ഹിറാ ഗുഹയിൽ ചെന്ന് ചില നാളുകൾ ആരാധനയിൽ മുഴുകിക്കൊണ്ടിരുന്നു. കുറച്ച് ദിവസത്തിനുശേഷം വീട്ടിലേക്ക് മടങ്ങിവന്ന് വീണ്ടും ചില നാളുകൾക്കുള്ള ഭക്ഷണം തയ്യാറാക്കിക്കൊണ്ടുപോകും. അങ്ങിനെയിരിക്കെ മലക്ക് വന്നു... അപ്പോൾ ആദ്യം വഹ്‌യ് തുടങ്ങിയത് സ്വപ്നങ്ങളായിട്ടാണെന്നും, ഹിറാ ഗുഹയിലെ ഏകാന്തവാസം സ്വസ്ഥമായ ആരാധനക്ക്‌വേണ്ടിയായിരുന്നുവെന്നും, ഒരു ദിവസം പെട്ടന്നാണ് മലക്ക് പ്രത്യക്ഷപ്പെട്ടതെന്നും ഇതിൽ നിന്നും വ്യക്തമാണ്. എനി മലക്ക് പ്രത്യക്ഷപ്പെട്ടപ്പോഴാകട്ടെ, താൻ തേടിയും പ്രതീക്ഷിച്ചുംകൊണ്ടിരിക്കുന്ന ഒരു കാര്യം ലഭിച്ച പ്രതീതിയല്ല അവിടെ സംഭവിച്ചത്. അപ്രതീക്ഷിതമായിരുന്ന ആ വെളിപാട്മൂലം തിരുമേനിക്ക് വലിയ ഭയപ്പാടും നടുക്കവുമാണുണ്ടായത്.

ഒരു പ്രവാചകന് പ്രവാചകത്വം, ദിവ്യദൗത്യവും നൽകിയതിന്റെ രൂപം മൂസാ നബി (അ)യുടേതു മാത്രമേ ക്വുർആനിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ളൂ. അദ്ദേഹം ഒരു കൊലപാതകത്തിന്റെ ഭവിഷ്യത്ത് ഭയന്ന് നാടുവിട്ടുപോയി, കുറെ കൊല്ലത്തോളം ആടുകളെ മേക്കുന്ന ഒരു ഇടയനായിക്കഴിഞ്ഞ ശേഷം, ഭാര്യയുമായി നാട്ടിലേക്ക് മടങ്ങുമ്പോൾ ഇരുട്ടിലും തണുപ്പിലും പെട്ട്, വഴി അറിയാതെയും കഷ്ടപ്പെട്ടുകൊണ്ടിരുന്ന ഒരവസരത്തിൽ-ത്വൂർ വനാന്തരങ്ങളിൽ വെച്ച് പെട്ടെന്നാണല്ലോ ഒരു തീ ദർശിച്ചതും, അല്ലാഹുവിൽ നിന്നുള്ള സംസാരം കേട്ടതും, വഹ്‌യ് ലഭിച്ചതും. ഇവിടെയും ഒരു പ്രതീക്ഷയുടെയോ, ആഗ്രഹത്തിന്റെയോ, പ്രയത്നത്തിന്റെയോ ഫലമായി ലഭിച്ചതായിരുന്നില്ല അത്. അതെ, പ്രവാചകത്വവും, വഹ്‌യും അല്ലാഹു ഉദ്ദേശിച്ചവർക്ക് അവൻ ഉദ്ദേശിക്കുമ്പോൾ, അവന്റെ അനുഗ്രഹമെന്ന നിലക്കു മാത്രം, സിദ്ധിക്കുന്ന ഒരു മഹാഭാഗ്യമത്രെ. സൂ: ക്വസ്വസിലെ ആയത്ത് ഒന്നുകൂടി നമുക്ക് ഇവിടെ ഓർമിക്കാം وَمَا كُنتَ تَرْجُو أَن يُلْقَىٰ إِلَيْكَ الْكِتَابُ إِلَّا رَحْمَةً مِّن رَّبِّكَ فَلَا تَكُونَنَّ ظَهِيرًا لِّلْكَافِرِينَ - القصص : ٨٦ 'നിനക്ക് വേദഗ്രന്ഥം കിട്ടുമെന്ന് നീ പ്രതീക്ഷിക്കുന്നുണ്ടായിരുന്നില്ല-ആഗ്രഹിച്ചിരുന്നില്ല. പക്ഷേ, നിന്റെ റബ്ബിങ്കൽ നിന്നുള്ള കാരുണ്യമായിട്ടത്രെ അത് ആകയാൽ നീ, നിശ്ചയമായും അവിശ്വാസികൾക്ക് പിൻതുണ നല്കുന്നവനായിരിക്കരുത്'.

വഹ്‌യിനെപ്പറ്റി പ്രസ്താവിച്ചുകൊണ്ടാരംഭിച്ച ഈ അദ്ധ്യായം അതിന്റെ വിവരണത്തോട്കൂടിത്തന്നെ സമാപിച്ചിരിക്കുകയാണ്.

﴿قل فلله الحجة البالغة – وله الحمد والمنة﴾

## سورة الزخرف

# 43. സൂറത്തുസ്സുഖ്റുഫ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 89 - വിഭാഗം (റുകൂഅ്) 7

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

حمٓ ﴿١﴾

**《1》 ഹാ മീം .**

وَٱلۡكِتَٰبِ ٱلۡمُبِينِ ﴿٢﴾

**《2》 സ്പഷ്ടമായ (ഈ) വേദഗ്രന്ഥം തന്നെയാണ (സത്യം)!**

إِنَّا جَعَلۡنَٰهُ قُرۡءَٰنًا عَرَبِيّٗا لَّعَلَّكُمۡ تَعۡقِلُونَ ﴿٣﴾

**《3》 നിശ്ചയമായും, അതിനെ നാം അറബിഭാഷയിലുള്ള ഒരു ക്വുർആൻപാരായണഗ്രന്ഥം ആക്കിയിരിക്കുന്നു; നിങ്ങൾ ബുദ്ധികൊടു(ത്തുചിന്തി)ക്കുവാൻ വേണ്ടി.**

وَإِنَّهُۥ فِيٓ أُمِّ ٱلۡكِتَٰبِ لَدَيۡنَا لَعَلِيٌّ حَكِيمٌ ﴿٤﴾

**《4》 നിശ്ചയമായും, അത് മൂലഗ്രന്ഥത്തിൽ- നമ്മുടെ അടുക്കൽ- ഉന്നതമായതും, വിജ്ഞാനദായകവും തന്നെ.**

---

《1》 حم ഹാ മീം 《2》 وَٱلۡكِتَٰبِ വേദഗ്രന്ഥം തന്നെയാണ ٱلۡمُبِينِ സ്പഷ്ടമായ 《3》 إِنَّا جَعَلۡنَٰهُ നിശ്ചയമായും നാമതിനെ ആക്കിയിരിക്കുന്നു قُرۡءَٰنًا عَرَبِيّٗا അറബിയിലുള്ള ഒരു ക്വുർആൻ لَّعَلَّكُمۡ تَعۡقِلُونَ നിങ്ങൾ ബുദ്ധികൊടുക്കുവാൻ, ഗ്രഹിക്കുവാൻ 《4》 وَإِنَّهُۥ നിശ്ചയമായും അത് فِيٓ أُمِّ ٱلۡكِتَٰبِ മൂലഗ്രന്ഥത്തിൽ, ഗ്രന്ഥ

ത്തിന്റെ മൂലത്തിൽ لَدَيۡنَا നമ്മുടെ അടുക്കൽ لَعَلِىٌّ ഉന്നതമായത് തന്നെ حَكِيمٌ വിജ്ഞാനദായകമായ, യുക്തിമത്തായത്.

---

أم الكتاب (ഉമ്മുൽകിതാബ്) എന്ന വാക്കിന് ഗ്രന്ഥത്തിന്റെ മാതാവ്,അല്ലെങ്കിൽ ഗ്രന്ഥത്തിന്റെ തള്ളഎന്ന് വാക്കർത്ഥം. അതായത്, മൂലഗ്രന്ഥംഅല്ലെങ്കിൽ ഗ്രന്ഥ ത്തിന്റെ മൗലികവശംഎന്ന് സാരം. ഇവിടെ 'ഉമ്മുൽകിതാബ്'കൊണ്ട് ഉദ്ദേശ്യം എന്താണെന്നുള്ളതിൽ ഒന്നിലധികം അഭിപ്രായങ്ങൾ കാണാം. 2 -ാം വചനത്തിൽ സ്പഷ്ടമായ ഗ്രന്ഥം (الكتاب المبين) എന്ന് പറഞ്ഞതും, 3 -ാം വചനത്തിൽ അറബി ഭാഷയിലുള്ള ക്വുർആൻ (قرآنا عربيا) എന്ന് പറഞ്ഞതും വിശുദ്ധ ക്വുർആനെ ഉദ്ദേ ശിച്ചാണെന്ന് വ്യക്തമാണ്. അതേ ക്വുർആനെ ചൂണ്ടിക്കാട്ടിക്കൊണ്ട് തന്നെയാണ് 4 -ാം വചനത്തിൽ അത് ഉമ്മുൽകിതാബിൽ നമ്മുടെ അടുക്കൽ ഉന്നതമായതാണ് (وانه في أم الكتاب) എന്ന് പ്രസ്താവിക്കുന്നത്. അപ്പോൾ- ചിലർ വ്യാഖ്യാനിക്കുന്ന ത് പോലെ- 'ഉമ്മുൽകിതാബ്'കൊണ്ട് ഇവിടത്തെ ഉദ്ദേശ്യം ആ ഗ്രന്ഥത്തിന്റെ മൗലികവശമാണെന്നുവെക്കുവാൻ വഴി കാണുന്നില്ല. നിയമപ്രധാനങ്ങളായ ആയ ത്തുകളെപ്പറ്റി സൂ: ആലുഇംറാൻ 7-ൽ هن أم الكتاب (അവ ഗ്രന്ഥത്തിന്റെ തള്ളയാ ണ്- ക്വുർആന്റെ മൂലപ്രധാനമായ ഭാഗമാണ്) എന്ന് പറഞ്ഞിരിക്കുന്നു. ഇതാണ് ഇവർ ഇതിന് കൊണ്ടുവരുന്ന ന്യായം. ഈ ന്യായം ഇവിടെ യോജിക്കുന്നതല്ല. കാരണം, അപ്പോൾ ക്വുർആൻ അതിന്റെ മൗലികവശങ്ങളിൽ ഉന്നതവും, വിജ്ഞാ നീയവുമാണെങ്കിലും, മറ്റുവശങ്ങളിൽ ഉന്നതമല്ലാത്തതും, വിജ്ഞാനീയമല്ലാത്ത തുമാണെന്ന് വരുമല്ലോ. മാത്രമല്ല, താഴെ കാണുന്ന ക്വുർആൻ വചനങ്ങളുടെ വെളിച്ചത്തിൽ പരിശോധിക്കുമ്പോൾ,'ഉമ്മുൽകിതാബി'ന് ഇവിടെ അനുയോജ്യ മായ അർത്ഥം മൂലഗ്രന്ഥംഎന്ന് തന്നെയാണെന്നും, അത്കൊണ്ടുള്ള വിവക്ഷ ക്വുർആനല്ലാതെ മറ്റൊന്നാണെന്നും മനസ്സിലാക്കാവുന്നതാണ്:-

സൂറത്തുൽ വാക്വിഅഃയിൽ അല്ലാഹു പറയുന്നു: إنه لقرآن كريم في كتاب مكنون لا يمسه إلا المطهرون- الواقعة (നിശ്ചയമായും അത് ആദരണീയമായ ഒരു ക്വുർആനാകുന്നു.ഭദ്രമായി മറച്ചുവെക്കപ്പെട്ട ഒരു ഗ്രന്ഥത്തിലാണ് അതുള്ളത്. പരിശുദ്ധരാക്കപ്പെട്ടവരല്ലാതെ അതിനെ സ്പർശിക്കുകയില്ല.) സൂറത്തുൽ ബുറൂ ജിൽ ഇങ്ങനെ പറയുന്നു: بل هو قرآن مجيد في لوح محفوظ-البروج(പക്ഷേ, അത് മഹത്വമേ റിയ ഒരു ക്വുർആനാണ്: സൂക്ഷിക്കപ്പെട്ട ഒരു ഫലകത്തിലാണുള്ളത്.) സൂ: റഅ്ദിൽ ഇപ്രകാരം പറയുന്നു: يمحوا الله ما يشاء ويثبت وعنده أم الكتاب-الرعد (അല്ലാഹു ഉദ്ദേശിക്കുന്നത് അവൻ മായിക്കുകയും, സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. മൂല ഗ്രന്ഥം അവന്റെ പക്കലുണ്ട്താനും.). ഈ വചനങ്ങളുടെ വെളിച്ചത്തിൽ, 'ഉമ്മുൽകിതാബ്'കൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത് എല്ലാ കാര്യങ്ങളുടെയും മൂലരേഖയാകുന്ന 'ലൌഹുൽ മഹ്ഫൂദ്'(സൂക്ഷിക്കപ്പെട്ട ഫലകം) ആണെന്നും, അല്ലാഹുവിന്റെ അനാദിയായ അറിവ് (علم الله الأزلي) ആണെന്നും ഇങ്ങനെ രണ്ട് അഭിപ്രായങ്ങളാണ് ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ സ്വീകരിക്കപ്പെട്ടിട്ടുള്ള ത്. الله أعلم

ഏതായാലും സയ്യിദ് ഖുതുബ് (റ) ചൂണ്ടിക്കാട്ടിയതുപോലെ, ഈ രണ്ടിനെയും- ലൌഹുൽ മഹ്ഫൂദിനെയും, അല്ലാഹുവിന്റെ അനാദിയായ അറിവുകളാകുന്ന രേഖാഗ്രന്ഥത്തെയും- സംബന്ധിച്ച് അക്ഷരാർത്ഥത്തിൽ ശരിയായിക്കൊണ്ടുള്ള ഒരു നിർവ്വചനമോ, വിവരണമോ നൽകുവാൻ സാധ്യമല്ല. പക്ഷേ, ഒരു യാഥാർത്ഥ്യം- അതാണിവിടെ മർമപ്രധാനമായതും- നമുക്ക് ഈ വചനത്തിൽനിന്ന് വ്യക്തമായി മനസ്സിലാക്കുവാൻ സാധിക്കും. ഖുർആന്റെ മഹത്വവും, അതിന് അല്ലാഹുവിങ്കലുള്ള ഉന്നതസ്ഥാനവുമാണത് ഉണർത്തുന്നത്. അതെ, ആ ഗ്രന്ഥം ഏത് നിലക്കും വളരെ ഉന്നതസ്ഥാനം അർഹിക്കുന്ന ഒരു ഗ്രന്ഥമാണ്.

أَفَنَضۡرِبُ عَنكُمُ ٱلذِّكۡرَ صَفۡحًا أَن كُنتُمۡ قَوۡمًا مُّسۡرِفِينَ ﴿٥﴾

**《5》 എന്നിരിക്കെ, നിങ്ങൾ അതിരുകവിഞ്ഞ ഒരു ജനതയായതിനാൽ നിങ്ങളിൽനിന്ന് (ഈ) ഉൽബോധനത്തെ നാം അവഗണിച്ച് തിരിച്ചുകളയുകയോ?!**

---

《5》 أَفَنَضۡرِب എന്നിരിക്കെ നാം തിരിച്ചു (തട്ടി) വിടുമോ عَنكُمُ നിങ്ങളിൽ നിന്ന് ٱلذِّكۡرَ ഉൽബോധനത്തെ صَفۡحًا പുറം തിരിച്ച് (അവഗണിച്ചു) കൊണ്ട് أَن كُنتُمۡ നിങ്ങളായതിനാൽ قَوۡمًا مُّسۡرِفِينَ അതിരുകവിഞ്ഞ ഒരു ജനത

---

അത് സംഭവിക്കാൻ പോകുന്നില്ല. ഒരു കൂട്ടർ അതിരുകവിഞ്ഞ നിഷേധികളാണെങ്കിൽ, വേറൊരു കൂട്ടർ അത് സ്വീകരിക്കുന്നവരും ഉണ്ടായിരിക്കും. (إن هو إلا ذكر للعالمين ولتعلمن نبأه بعد حين–ص:٨٧–٨٨)(അത് ലോകർക്ക് വേണ്ടിയുള്ള ഉൽബോധനമല്ലാതെ മറ്റൊന്നുമല്ല. അതിന്റെ വൃത്താന്തം കുറച്ചുകാലത്തിന് ശേഷം നിശ്ചയമായും നിങ്ങൾക്കറിയാറാകും.)

وَكَمۡ أَرۡسَلۡنَا مِن نَّبِيّٖ فِي ٱلۡأَوَّلِينَ ﴿٦﴾

**《6》 പ്രവാചകരായി എത്രയോ ആളുകളെ പൂർവ്വികന്മാരിൽ നാം അയച്ചിരിക്കുന്നു.**

وَمَا يَأۡتِيهِم مِّن نَّبِيٍّ إِلَّا كَانُواْ بِهِۦ يَسۡتَهۡزِءُونَ ﴿٧﴾

**《7》 ഏതൊരു പ്രവാചകനും അവരുടെ അടുക്കൽ ചെല്ലുന്നതായാൽ, അവർ അദ്ദേഹത്തെക്കുറിച്ച് പരിഹസിക്കുന്നവരാകാതിരുന്നിട്ടുമില്ല.**

فَأَهْلَكْنَآ أَشَدَّ مِنْهُم بَطْشًا وَمَضَىٰ مَثَلُ ٱلْأَوَّلِينَ ﴿٨﴾

**﴾8﴿ അങ്ങനെ, ഇവരേക്കാൾ കയ്യൂക്കിൽ ശക്തൻമാരായവരെ നാം നശിപ്പിച്ചിരിക്കുന്നു. പൂർവ്വികൻമാരുടെ ഉപമകൾ (മുമ്പ്) കഴിഞ്ഞു പോകുകയും ചെയ്തിരിക്കുന്നു.**

وَلَئِن سَأَلْتَهُم مَّنْ خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ لَيَقُولُنَّ خَلَقَهُنَّ ٱلْعَزِيزُ ٱلْعَلِيمُ ﴿٩﴾

**﴾9﴿ ആകാശങ്ങളെയും, ഭൂമിയെയും സൃഷ്ടിച്ചത് ആരാണ് എന്ന് നീ അവരോട് ചോദിച്ചുവെങ്കിൽ, നിശ്ചയമായും അവർ പറയും: സർവ്വജ്ഞനായ പ്രതാപശാലിയായുള്ളവൻ അവയെ സൃഷ്ടിച്ചിരിക്കുന്നു എന്ന്.**

---

﴾6﴿ وَكَمْ أَرْسَلْنَا നാം എത്ര(യോ) അയച്ചിരിക്കുന്നു مِن نَّبِيٍّ പ്രവാചകരിൽനിന്ന് فِي ٱلْأَوَّلِينَ പൂർവ്വികന്മാരിൽ ﴾7﴿ وَمَا يَأْتِيهِم അവർക്ക് ചെന്നിരുന്നില്ല مِّن نَّبِيٍّ ഒരു പ്രവാചകനും إِلَّا كَانُوا۟ അവർ ആകാതെ بِهِۦ يَسْتَهْزِءُونَ അദ്ദേഹത്തെക്കുറിച്ച് പരിഹസിക്കും ﴾8﴿ فَأَهْلَكْنَآ അങ്ങനെ, നാം നശിപ്പിച്ചു أَشَدَّ مِنْهُم ഇവരെക്കാൾ ശക്തന്മാരെ, കഠിനമായ بَطْشًا കയ്യൂക്കിൽ, ഊക്കുകൊണ്ട് وَمَضَىٰ കഴിഞ്ഞുപോകുകയും ചെയ്തിരിക്കുന്നു مَثَلُ ٱلْأَوَّلِينَ പൂർവ്വികന്മാരുടെ ഉപമ ﴾9﴿ وَلَئِن سَأَلْتَهُم നീ അവരോട് ചോദിച്ചുവെങ്കിൽ مَّنْ خَلَقَ ആർ സൃഷ്ടിച്ചുവെന്ന് ٱلسَّمَٰوَٰتِ وَٱلْأَرْضَ ആകാശങ്ങളും ഭൂമിയും لَيَقُولُنَّ നിശ്ചയമായും അവർ പറയും خَلَقَهُنَّ അവയെ സൃഷ്ടിച്ചു ٱلْعَزِيزُ പ്രതാപശാലി الْعَلِيمُ സർവ്വജ്ഞനായ

---

ലോകസ്രഷ്ടാവും, നിയന്താവും അല്ലാഹു തന്നെയാണെന്ന് മുശ്‌രിക്കുകൾ സമ്മതിക്കും. അതേ സമയത്ത് ആരാധനയിൽ അവന് പുറമെയുള്ളവരെ അവനോട് പങ്ക് ചേർക്കുകയും ചെയ്യുന്നു. അല്ലാഹുവിന്റെ സൃഷ്ടികൾ തൃത്വം സമ്മതിക്കുന്ന അടിസ്ഥാനത്തിൽ, അവർക്ക് നിത്യം കണ്ടറിയാവുന്ന ചില അനുഗ്രഹങ്ങളെയും, ദൃഷ്ടാന്തങ്ങളെയും അവരെ ഓർമിപ്പിക്കുന്നു:-

ٱلَّذِى جَعَلَ لَكُمُ ٱلْأَرْضَ مَهْدًا وَجَعَلَ لَكُمْ فِيهَا سُبُلًا لَّعَلَّكُمْ تَهْتَدُونَ ﴿١٠﴾

**﴾10﴿ (അതെ) നിങ്ങൾക്ക് ഭൂമിയെ ഒരു തൊട്ടിൽ (അഥവാ വിരിപ്പ്) ആക്കിയവനാകുന്നു (അവൻ); നിങ്ങൾക്ക് (ഉദ്ദിഷ്ടസ്ഥാനങ്ങളിലേക്ക്) വഴിചേരുവാൻവേണ്ടി അതിൽ പല മാർഗങ്ങളെയും അവൻ ഉണ്ടാക്കിയിരിക്കുന്നു.**

وَٱلَّذِى نَزَّلَ مِنَ ٱلسَّمَآءِ مَآءَۢ بِقَدَرٍ فَأَنشَرْنَا بِهِۦ بَلْدَةً مَّيْتًا ۚ كَذَٰلِكَ تُخْرَجُونَ ﴿١١﴾

**《11》 ആകാശത്തുനിന്ന് ഒരു തോത് [ക്ലിപ്തം] അനുസരിച്ച് വെള്ളം ഇറക്കിത്തന്നവനുമാകുന്നു (അവൻ). എന്നിട്ട് അത്മൂലം നാം [അല്ലാഹു] നിർജ്ജീവമായ വല്ല രാജ്യത്തെയും പുനർജ്ജീവിപ്പിക്കുന്നു. അത് പോലെ, (മരണാനന്തരം) നിങ്ങൾ പുറത്തുകൊണ്ടുവരപ്പെടുന്നതാണ്.**

---

**《10》** ٱلَّذِى യാതൊരുവനാണ് جَعَلَ لَكُمُ നിങ്ങൾക്കവൻ ആക്കി ٱلْأَرْضَ ഭൂമിയെ مَهْدًا ഒരു തൊട്ടിൽ, വിരിപ്പ്, വിതാനം وَجَعَلَ لَكُمْ നിങ്ങൾക്കവൻ ആക്കുക (ഉണ്ടാക്കുക)യും ചെയ്തു فِيهَا سُبُلًا അതിൽ മാർഗങ്ങളെ, لَّعَلَّكُمْ تَهْتَدُونَ നിങ്ങൾ വഴി ചേരുവാൻ (ചെന്നെത്തുവാൻ) വേണ്ടി **《11》** وَٱلَّذِى نَزَّلَ ഇറക്കിയവനുമാണ് مِنَ ٱلسَّمَآءِ ആകാശത്തുനിന്ന് مَآءً വെള്ളം بِقَدَرٍ ഒരു തോത് (അളവ് കണക്ക്, ക്ലിപ്തം) അനുസരിച്ച് فَأَنشَرْنَا بِهِۦ എന്നിട്ട് നാം അത് മൂലം പുനർജ്ജീവിപ്പിച്ചു, ഉദ്ധരിച്ചു بَلْدَةً مَّيْتًا ചത്ത (നിർജ്ജീവമായ) രാജ്യം كَذَٰلِكَ അപ്രകാരം تُخْرَجُونَ നിങ്ങൾ പുറത്ത് കൊണ്ടുവരപ്പെടും.

---

എല്ലാതരം യാത്രാമാർഗങ്ങളും سُبلا (മാർഗങ്ങൾ) എന്ന വാക്കിൽ ഉൾപ്പെടുന്നു. സൃഷ്ടികളുടെ ആവശ്യങ്ങൾക്കും അല്ലാഹു ഉദ്ദേശിക്കുന്ന വ്യവസ്ഥകൾക്കും യോജിച്ച നിലയിൽ എന്നത്രെ بقدر (ഒരു തോതനുസരിച്ച്) എന്ന് വാക്ക് കാണിക്കുന്നത്. യാത്രാമാർഗങ്ങളെപ്പറ്റി ഓർമിപ്പിച്ചശേഷം യാത്രക്കുള്ള വാഹനങ്ങളെക്കുറിച്ച് പ്രസ്താവിക്കുന്നു:-

وَٱلَّذِى خَلَقَ ٱلْأَزْوَٰجَ كُلَّهَا وَجَعَلَ لَكُم مِّنَ ٱلْفُلْكِ وَٱلْأَنْعَٰمِ مَا تَرْكَبُونَ ﴿١٢﴾

**《12》 എല്ലാ ഇണവസ്തുക്കളെയും സൃഷ്ടിച്ചവനുമാണ് (അവൻ). കപ്പലുകളായും, കാലിമൃഗങ്ങളായും നിങ്ങൾക്ക് സവാരി ചെയ്യാനുള്ളത് അവൻ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു.**

لِتَسْتَوُۥا عَلَىٰ ظُهُورِهِۦ ثُمَّ تَذْكُرُوا

**《13》 നിങ്ങൾക്ക് അതിന്റെ (പുറത്തുകയറിയിരുന്നു) ശരിയാകുവാനും, പിന്നെ, അതിൻമേൽ കയറി**

نِعْمَةَ رَبِّكُمْ إِذَا ٱسْتَوَيْتُمْ عَلَيْهِ وَتَقُولُوا۟ سُبْحَـٰنَ ٱلَّذِى سَخَّرَ لَنَا هَـٰذَا وَمَا كُنَّا لَهُۥ مُقْرِنِينَ ﴿١٣﴾ وَإِنَّآ إِلَىٰ رَبِّنَا لَمُنقَلِبُونَ ﴿١٤﴾

**ശരിയായാൽ നിങ്ങളുടെ റബ്ബിന്റെ അനുഗ്രഹം നിങ്ങൾ ഓർമിക്കുവാനും വേണ്ടി; നിങ്ങൾ (ഇങ്ങനെ) പറയുവാനും; ഞങ്ങൾക്ക് ഇതിനെ കീഴ്പെടുത്തിത്തന്നവൻ മഹാപരിശുദ്ധൻ! ഞങ്ങൾ (സ്വന്തം നിലക്ക്) ഇതിനെ ഇണക്കുവാൻ കഴിയുന്നവരായിരുന്നില്ല;**

**《14》 നിശ്ചയമായും ഞങ്ങൾ, ഞങ്ങളുടെ റബ്ബിങ്കലേക്ക് തിരിച്ചെത്തുന്നവരുമാണ്.**

---

《12》 وَٱلَّذِى خَلَقَ സൃഷ്ടിച്ചവനുമാണ് ٱلْأَزْوَٰجَ ഇണകളെ كُلَّهَا അവയെല്ലാം وَجَعَلَ لَكُم നിങ്ങൾക്ക് ആക്കി (ഉണ്ടാക്കി)ത്തരുകയും ചെയ്തു مِّنَ ٱلْفُلْكِ കപ്പലുകളിൽനിന്നും وَٱلْأَنْعَـٰمِ കാലികളിൽ നിന്നും مَا تَرْكَبُونَ നിങ്ങൾ സവാരി ചെയ്യുന്നത് (വാഹനം) 《13》 لِتَسْتَوُۥا۟ നിങ്ങൾ കയറി ശരിപ്പെടുവാൻ, ആരോഹണം ചെയ്യാൻ عَلَىٰ ظُهُورِهِۦ അതിന്റെ പുറത്ത് ثُمَّ تَذْكُرُوا۟ പിന്നെ നിങ്ങൾ ഓർക്കുവാനും نِعْمَةَ رَبِّكُمْ നിങ്ങളുടെ റബ്ബിന്റെ അനുഗ്രഹം إِذَا ٱسْتَوَيْتُمْ നിങ്ങൾ കയറി ശരിപ്പെട്ടാൽ عَلَيْهِ അതിന്മേൽ وَتَقُولُوا۟ നിങ്ങൾ പറയുവാനും سُبْحَـٰنَ ٱلَّذِى യാതൊരുവൻ മഹാപരിശുദ്ധൻ, യാതൊരുവനെ പ്രകീർത്തനം ചെയ്യുന്നു سَخَّرَ لَنَا ഞങ്ങൾക്ക് കീഴ്പെടുത്തി (വിധേയമാക്കി)ത്തന്ന هَـٰذَا ഇതിനെ وَمَا كُنَّا ഞങ്ങളാകുമായിരുന്നില്ല, ഞങ്ങളല്ല لَهُۥ ഇതിനെ مُقْرِنِينَ ഇണക്കുന്നവർ (പാകപ്പെടുത്തുന്നവർ) 《14》 وَإِنَّآ നിശ്ചയമായും ഞങ്ങൾ إِلَىٰ رَبِّنَا ഞങ്ങളുടെ റബ്ബിങ്കലേക്ക് لَمُنقَلِبُونَ തിരിച്ചെത്തുന്നവർതന്നെയാണ്

---

വാഹനപ്പുറത്ത് കയറിയിരുന്നു ശരിപ്പെടുമ്പോൾ– വാഹനം ഏതായാലും ശരി– അല്ലാഹു തങ്ങൾക്ക് ചെയ്തുതന്ന അനുഗ്രഹമാണ് അതെന്നും, അവന്റെ സഹായമില്ലെങ്കിൽ അതിനെ തങ്ങളുടെ ഹിതംപോലെ ഉപയോഗപ്പെടുത്തുമാറാക്കുവാൻ സാധിക്കുമായിരുന്നില്ലെന്നും ഓർമിക്കേണ്ടതുണ്ട്. നാവുകൊണ്ട് അത് സമ്മതിച്ചു പറയുകയും അതിന് നന്ദികാണിക്കുകയും വേണം. പറയേണ്ടുന്ന വാചകം അല്ലാഹുതന്നെ നമുക്ക് പഠിപ്പിച്ചുതരുന്നു: (سبحان الذي എന്ന് തുടങ്ങി لمنقلبون എന്നതുവരെ.) വാഹനത്തിൽ കയറി സവാരിചെയ്യുന്ന ഓരോരുവനും അല്ലാഹു പഠിപ്പിച്ചുതന്ന ഈ തസ്ബീഹ് ചൊല്ലേണ്ടതാകുന്നു. നബിﷺ യാത്ര പുറപ്പെട്ട് ഒട്ടകപ്പുറത്ത് കയറിയിരുന്നുകഴിഞ്ഞാൽ, മൂന്ന് പ്രാവശ്യം തക്ബീർ ചൊല്ലുകയും, പിന്നീട് ആയത്തിൽകണ്ട പ്രസ്തുത വാചകങ്ങൾ ചൊല്ലുകയും ചെയ്തിരുന്നുവെന്ന് ഇബ്നു ഉമർ (റ) പ്രസ്താവിച്ചിരിക്കുന്നു. (അ; മു; തി; ദാ.)

ഇതേ ഹദീഥില്‍ തന്നെ ഇപ്രകാരംകൂടി കാണാം: പിന്നീട് നബി ﷺ ഇങ്ങനെ പറയും:

اللَّهُمَّ إِنِّي أَسْأَلُكَ فِي سَفَرِي هذا الْبِرَّ وَالتَّقْوى وَمِنَ الْعَمَلِ مَا تَرْضَى اللَّهُمَّ هَوِّنْ عَلَيْنَا السَّفَرَ وَاطْوِ لَنَا الْبَعِيدَ اللَّهُمَّ أَنْتَ الصَّاحِبُ فِي السَّفَرِ وَالْخَلِيفَةُ فِي الأَهْلِ اللَّهُمَّ أَصْحِبْنَا فِي سَفَرِنَا وَاخْلُفْنَا فِي أَهْلِنَا

(സാരം: അല്ലാഹുവേ, എന്റെ ഈ യാത്രയില്‍ പുണ്യവും ഭയഭക്തിയും നല്‍കണമെന്നും, നീ തൃപ്തിപ്പെടുന്ന പ്രവൃത്തി ചെയ്യാന്‍ സാധിപ്പിക്കണമെന്നും ഞാന്‍ നിന്നോട് ചോദിക്കുന്നു. അല്ലാഹുവേ, ഞങ്ങള്‍ക്ക് നീ യാത്ര ലഘുവാക്കിത്തരുകയും, ദൂരപ്പെട്ട- ദീര്‍ഘമായ- തിനെ ചുരുക്കിത്തരുകയും വേണമേ! അല്ലാഹുവേ, യാത്രയിലെ കൂട്ടുകാരനും, കുടുംബത്തിലെ പ്രതിനിധിയും നീ തന്നെ. അല്ലാഹുവേ, ഞങ്ങളുടെ യാത്രയില്‍ നീ ഞങ്ങളെ തുണക്കുകയും, ഞങ്ങളുടെ കുടുംബത്തില്‍ ഞങ്ങളെ പ്രതിനിധീകരിക്കുകയും ചെയ്യേണമേ!) കുടുംബത്തിലേക്ക് മടങ്ങിവരുമ്പോള്‍ അവിടുന്ന് ഇപ്രകാരം പറയും:

ائبونَ تائبونَ إنْ شاءَ اللهُ عابِدُونَ لِرَبِّنَا حَامِدُونَ

(സാരം: ഞങ്ങള്‍ മടങ്ങിവരുന്നു; അല്ലാഹു ഉദ്ദേശിച്ചാല്‍, പശ്ചാത്തപിച്ചു മടങ്ങുന്നവരുമാണ്. ഞങ്ങളുടെ റബ്ബിനെ ആരാധിക്കുന്നവരും, സ്തുതിക്കുന്നവരുമാണ്.)

അല്ലാഹുവാണ് ലോകസ്രഷ്ടാവ് എന്ന് സമ്മതിക്കുകയും, അതോടൊപ്പം മലക്കുകള്‍ അവന്റെ പെണ്‍മക്കളാണെന്ന് വാദിക്കുകയും ചെയ്യുന്നവരെപ്പറ്റി അല്ലാഹു പറയുന്നു:-

وَجَعَلُوا۟ لَهُۥ مِنْ عِبَادِهِۦ جُزْءًا ۚ إِنَّ ٱلْإِنسَـٰنَ لَكَفُورٌ مُّبِينٌ ﴿١٥﴾

**﴾15﴿ അവന്റെ അടിയാന്‍മാരില്‍നിന്ന് അവര്‍ അവന് അംശം [മക്കള്‍] ഉണ്ടാക്കിവെച്ചിരിക്കുന്നു. നിശ്ചയമായും, മനുഷ്യന്‍ വ്യക്തമായ നന്ദികെട്ടവന്‍ തന്നെ!**

## വിഭാഗം- 2

أَمِ ٱتَّخَذَ مِمَّا يَخْلُقُ بَنَاتٍ وَأَصْفَىٰكُم بِٱلْبَنِينَ ﴿١٦﴾

**﴾16﴿ അതല്ലാ- അവന്‍ സൃഷ്ടിക്കുന്നതില്‍നിന്ന് അവന്‍ പെണ്‍മക്കളെ സ്വീകരിക്കുകയും, ആണ്‍മക്കളെ നിങ്ങള്‍ക്ക് പ്രത്യേകമാ(ക്കി നിശ്ചയി)ക്കുകയും ചെയ്തിരിക്കുകയാണോ?!**

﴾15﴿ وَجَعَلُوا۟ لَهُۥ അവന് അവർ ആക്കി, ഏർപ്പെടുത്തി مِنْ عِبَادِهِۦ അവന്റെ അടിയാൻമാരിൽനിന്ന് جُزْءًا അംശം, ഭാഗം إِنَّ ٱلْإِنسَـٰنَ നിശ്ചയമായും മനുഷ്യൻ لَكَفُورٌ നന്ദികെട്ടവൻ തന്നെ مُّبِينٌ പ്രത്യക്ഷനായ, വ്യക്തമായ ﴾16﴿ أَمِ ٱتَّخَذَ അതല്ല (ഒരു പക്ഷേ) അവൻ ഉണ്ടാക്കിയോ, സ്വീകരിച്ചോ مِمَّا يَخْلُقُ അവൻ സൃഷ്ടിക്കുന്നതിൽ നിന്ന് بَنَاتٍ പെൺമക്കളെ, പുത്രിമാരെ وَأَصْفَىٰكُم നിങ്ങളെ (നിങ്ങൾക്ക്) പ്രത്യേകമാക്കുക (തിരഞ്ഞെടുക്കുക)യും ചെയ്തു(വോ) بِٱلْبَنِينَ ആൺമക്കളെക്കൊണ്ട്, പുത്രൻമാരെ

---

സ്വന്തം ശരീരത്തിന്റെ അംശംപോലെ- അല്ല, അംശംതന്നെ- യാണല്ലോ മക്കൾ. അത്കൊണ്ടാണ് മക്കളെ ഉദ്ദേശിച്ച് അംശം ( جزء ) എന്ന് പറഞ്ഞിരിക്കുന്നത്. അല്ലാഹുവിന് മക്കളുണ്ടെന്ന് പറഞ്ഞത് ഒരു അപരാധം: അവന്റെ സൃഷ്ടികളാകുന്ന മലക്കുകളെ അവന്റെ മക്കളാക്കിയത് മറ്റൊരപരാധം; ആ മക്കൾ പെൺമക്കളാണെന്ന ജൽപനം മൂന്നാമതൊരപരാധം. ഇവരുടെ വാദം കണ്ടാൽ തോന്നും, ആൺമക്കളെ അവർക്ക് മാത്രമാക്കി നീക്കിവെച്ചിരിക്കുകയും, പെൺമക്കളെ അല്ലാഹു സ്വീകരിച്ചിരിക്കുകയുമാണെന്ന്! അതേസമയത്ത് അവരുടെ നില എന്താണെന്ന് നോക്കുക:

وَإِذَا بُشِّرَ أَحَدُهُم بِمَا ضَرَبَ لِلرَّحْمَـٰنِ مَثَلًا ظَلَّ وَجْهُهُۥ مُسْوَدًّا وَهُوَ كَظِيمٌ ﴿١٧﴾

**﴾17﴿ താൻ പരമകാരുണികന് യാതൊന്നിനെ തുല്യമാക്കിയോ അതിനെ [പെൺസന്താനത്തെ]പ്പറ്റി അവരിൽ ഒരാൾക്ക് സന്തോഷവാർത്ത അറിയിക്കപ്പെട്ടാൽ, അവൻ കോപം നിറഞ്ഞവനായും കൊണ്ട് അവന്റെ മുഖം കറുത്തിരുണ്ടതായിത്തീരുന്നതാണ്.**

---

﴾17﴿ وَإِذَا بُشِّرَ സന്തോഷവാർത്ത അറിയിക്കപ്പെട്ടാൽ أَحَدُهُم അവരിൽ ഒരാൾക്ക് بِمَا ضَرَبَ അവൻ ആക്കിയ ഒന്നിനെപ്പറ്റി لِلرَّحْمَـٰنِ പരമകാരുണികന് مَثَلًا ഉപമ, തുല്യമായത് ظَلَّ وَجْهُهُۥ അവന്റെ മുഖം ആയിത്തീരും مُسْوَدًّا കറുത്തതായി وَهُوَ അവൻ كَظِيمٌ കോപം നിറഞ്ഞവനും (കുപിതനും) ആയിരിക്കും

---

അല്ലാഹുവിന് മക്കളുണ്ടെന്നും, അത് പെൺമക്കളാണെന്നും ജൽപിക്കുന്ന അവരിൽ ഒരാൾക്ക്, അവൻഅല്ലാഹുവിനുള്ളതായി ജൽപിച്ച അതേ ഇനത്തിൽപെട്ട ഒന്ന് -ഒരു പെൺകുട്ടി- ജനിച്ചിരിക്കുന്നുവെന്ന് ആരെങ്കിലും വിവരം അറിയിക്കുകയേവേണ്ടൂ, അപ്പോഴേക്കും അവൻ കുപിതനാകും. അവന്റെ മുഖം കറുത്തിരുളുകയും ചെയ്യും. പെൺമക്കൾ ജനിച്ചാലുടനെ ജീവനോടെ അവർ

കുഴിച്ചുമൂടിയിരുന്നതും പ്രസിദ്ധമാകുന്നു. ഇതിനെപ്പറ്റി ഖുർആനിൽ പലപ്പോഴും പ്രസ്താവിച്ചിട്ടുള്ളതാണ്. സന്താനങ്ങൾ മാതാപിതാക്കളുടെ വർഗത്തിൽപെട്ട വരായിരിക്കണമല്ലോ. അതുകൊണ്ടാണ് പരമകാരുണികന് (അല്ലാഹുവിന്) തുല്യ മാക്കിയത് എന്ന് മക്കളെപ്പറ്റി പറഞ്ഞത്. അല്ലാഹു ചോദിക്കുന്നു:

أَوَمَن يُنَشَّؤُاْ فِى ٱلْحِلْيَةِ وَهُوَ فِى ٱلْخِصَامِ غَيْرُ مُبِينٍ ﴿١٨﴾

**﴾18﴿ ആഭരണാലങ്കാരത്തിലായി വളർത്തപ്പെടുന്ന ഒരാളെയാണോ, അയാളാകട്ടെ, വാഗ്വാദത്തിൽ (ന്യായം) വ്യക്തമാക്കാ(ൻ കഴിയാ)ത്ത ആളുമാകുന്നു?! [ഇങ്ങനെയുള്ളവരെയാണോ നിങ്ങൾ അല്ലാഹുവിന്റെ മക്കളാണെന്ന് വാദിക്കുന്നത്?!]**

---

﴾18﴿ أَوَمَن യാതൊരുവനോ (ഒരാളോ) يُنَشَّؤُاْ വളർത്തപ്പെടുന്ന فِى ٱلْحِلْيَةِ ആഭരണത്തിൽ, അലങ്കാരത്തിലായി وَهُوَ അവനാകട്ടെ فِى ٱلْخِصَامِ വിവാദത്തിൽ, വാഗ്വാദത്തിൽ غَيْرُ مُبِينٍ വ്യക്തമാക്കാത്തവനുമാണ്

---

അല്ലാഹുവിന് പെൺമക്കളുണ്ടെന്ന വാദത്തിലടങ്ങിയ മറ്റൊരു തെറ്റ് ആശ്ചര്യപൂർവ്വം ചൂണ്ടിക്കാട്ടുകയാണ്. പെൺമക്കളെ ചെറുപ്പംമുതൽക്കേ വളർത്തുന്നത് ആഭരണാദി അലങ്കാരങ്ങൾ അണിയിച്ചുകൊണ്ടാണല്ലോ. വലുപ്പ ത്തിലും അത് തുടരുന്നു. ഇത് അവരുടെ പ്രകൃത്യാ ഉള്ള എന്തോ ഒരു പോരായ്മ നികത്തുവാനാണ്. നേരെമറിച്ച് ആൺസന്താനങ്ങളുടെ സൗന്ദര്യത്തിനോ മറ്റോ ഇത്യാദി മാറ്റുകൂട്ടലൊന്നും ആവശ്യമായി വരുന്നില്ല. ഒരു കവി പാടുന്നു:

وما الحلي الازينة من نقيصة 0 يتمم من حسن اذا الحسن قصرا

واما اذا كان الجمال موفرا 0 كحسنك لم يحتج إلى ان يزورا

'ആഭരണങ്ങൾ, ഒരു പോരായ്മ നിമിത്തം ഉണ്ടാക്കുന്ന അലങ്കാരമെന്നല്ലാതെ മറ്റൊന്നുമല്ല. ഭംഗി കുറവായിരിക്കുമ്പോൾ അത് ഭംഗി പൂർത്തിയാക്കുന്നു. എന്നാൽ, തങ്ങളെപ്പോലെ, പരിപൂർണമായ സൗന്ദര്യമാണുള്ളതെങ്കിൽ, അത് കൃത്രിമമായി ഉണ്ടാക്കപ്പെടേണ്ടതില്ല എന്ന് സാരം'.

അത്പോലെത്തന്നെ, വല്ല കാര്യത്തിലും ന്യായവാദം നടത്തുമ്പോൾ, പുരുഷൻമാരെപ്പോലെ കാര്യങ്ങൾ സമർത്ഥിക്കുവാനും, ന്യായം അവതരിപ്പിക്കുവാനുമുള്ള കഴിവും സ്ത്രീകൾക്കില്ല. ഇത് അവരുടെ ബുദ്ധിപരമായ പോരായ്മയും കാണിക്കുന്നു. എന്നിരിക്കെ, അല്ലാഹുവിന് മക്കളുണ്ടെന്ന് കെട്ടിപ്പറയുകയും, അതോടുകൂടി തങ്ങൾക്കിഷ്ടപ്പെട്ട ഉയർന്ന വിഭാഗത്തെ- ആൺമക്കളെ-

തങ്ങൾക്കും, തങ്ങൾ വെറുത്തുകളഞ്ഞ ആ താണ വിഭാഗത്തെ- പെൺമക്കളെ- അല്ലാഹുവിനും നിശ്ചയിക്കുകയുമാണവർ ചെയ്യുന്നത്. കള്ളം പറയുന്നതിലും വേണ്ടേ ഒരു അതിര്?! സൂ: നജ്മിൽ ഇവരോട് അല്ലാഹു പറയുന്നു: ألكم الذكر وله الأنثى تلك إذا قسمة ضيزى - النجم. (നിങ്ങൾക്ക് ആണും അവന് പെണ്ണുമാണോ? അങ്ങനെയാണെങ്കിൽ അത് അക്രമപരമായ ഒരു ഓഹരിയാണ്.) ചില ദേവീദേവൻമാരെ ആരാധിക്കുകയും, അവരെ ദൈവപുത്രികളും പുത്രൻമാരുമായി വിശ്വസിക്കുകയും ചെയ്യുന്ന ആൾക്കാരെ ഇന്നും കാണാം. ഈ ആക്ഷേപങ്ങളെല്ലാം അവരെയും ബാധിക്കുമെന്നതിൽ സംശയമില്ല. അതിനീചവും ഭീമവുമായ ഈ ആരോപണത്തിലടങ്ങിയ വേറെ ഒരു തെറ്റും കൂടി അടുത്ത വാക്യത്തിൽ അല്ലാഹു എടുത്ത് കാട്ടുന്നു:-

وَجَعَلُوا۟ ٱلْمَلَـٰٓئِكَةَ ٱلَّذِينَ هُمْ عِبَـٰدُ ٱلرَّحْمَـٰنِ إِنَـٰثًا ۚ أَشَهِدُوا۟ خَلْقَهُمْ ۚ سَتُكْتَبُ شَهَـٰدَتُهُمْ وَيُسْـَٔلُونَ ﴿١٩﴾

**﴾19﴿ പരമകാരുണികന്റെ അടിയാൻമാരാകുന്ന മലക്കുകളെ അവർ സ്ത്രീകളാക്കുകയും ചെയ്തിരിക്കുന്നു! അവരെ സൃഷ്ടിച്ചതിന് ഇവർ (അവിടെ ഹാജരായി) സാക്ഷ്യം വഹിച്ചിരുന്നുവോ?! അവരുടെ (ആ) സാക്ഷ്യം രേഖപ്പെടുത്തപ്പെടുകയും, അവർ ചോദ്യം ചെയ്യപ്പെടുകയും, ചെയ്തേക്കുന്നതാണ്.**

---

﴾**19**﴿ وَجَعَلُوا۟ അവർ ആക്കുകയും ചെയ്തു ٱلْمَلَـٰٓئِكَةَ ٱلَّذِينَ യാതൊരു മലക്കുകളെ هُمْ അവർ عِبَـٰدُ ٱلرَّحْمَـٰنِ പരമകാരുണികന്റെ അടിയാൻമാരാണ് إِنَـٰثًا സ്ത്രീകൾ أَشَهِدُوا۟ അവർ ഹാജരായോ, സാക്ഷ്യം വഹിച്ചോ, കണ്ടോ خَلْقَهُمْ അവരെ സൃഷ്ടിച്ചത് سَتُكْتَبُ (വഴിയെ) എഴുതപ്പെടും, രേഖപ്പെടുത്തപ്പെട്ടേക്കും شَهَـٰدَتُهُمْ അവരുടെ സാക്ഷ്യം وَيُسْـَٔلُونَ അവരോട് ചോദിക്കപ്പെടുകയും ചെയ്യും

---

മലക്കുകൾ അല്ലാഹുവിന്റെ പെൺമക്കളാണെന്ന് പറയുവാൻ ഇവർക്കെന്താണ് തെളിവ്? അല്ലാഹു അവരെ സൃഷ്ടിച്ചപ്പോൾ ഇവർ അവിടെ ഹാജരുണ്ടായിരിക്കുകയും, അവരെ സ്ത്രീകളാക്കി സൃഷ്ടിച്ചത് കാണുകയും ചെയ്തിരുന്നുവോ? ഇല്ല. (മലക്കുകളെ സ്ത്രീപുരുഷ വ്യത്യാസമില്ലാതെയാണ് അല്ലാഹു സൃഷ്ടിച്ചിരിക്കുന്നത്.) ഇവരുടെ ഇത്തരം പ്രസ്താവനകളെല്ലാം അല്ലാഹു രേഖപ്പെടുത്തിവെക്കുകയും, അതിനെപ്പറ്റി അവരോട് ചോദ്യം ചെയ്തു നടപടി എടുക്കുകയും ചെയ്യാതിരിക്കയില്ല എന്ന് സാരം. മലക്കുകളുടെ പേരിൽ വിഗ്രഹങ്ങളെ ഉണ്ടാക്കി അവയെ ആരാധിക്കുന്നവരാണ് ഈ മുശ്രിക്കുകൾ. അവർ അതിനെ ന്യായീകരിക്കുവാൻ വേണ്ടി സമർപ്പിക്കാറുള്ള ഒരു ന്യായവാദത്തെക്കുറിച്ചാണ് അടുത്തവചനം.

وَقَالُوا۟ لَوْ شَآءَ ٱلرَّحْمَـٰنُ مَا عَبَدْنَـٰهُم ۗ مَّا لَهُم بِذَٰلِكَ مِنْ عِلْمٍ ۖ إِنْ هُمْ إِلَّا يَخْرُصُونَ ﴿٢٠﴾

﴿20﴾ അവര്‍ പറയുന്നു: പരമകാരുണികന്‍ ഉദ്ദേശിച്ചിരുന്നുവെങ്കില്‍, ഞങ്ങള്‍ അവരെ [മലക്കുകളെ] ആരാധിക്കുമായിരുന്നില്ല എന്ന്. അതിനെക്കുറിച്ച് യാതൊരറിവും അവര്‍ക്കില്ല; അവര്‍ മതിപ്പിട്ട് (ഊഹിച്ച്) പറയുകയല്ലാതെ ചെയ്യുന്നില്ല.

أَمْ ءَاتَيْنَـٰهُمْ كِتَـٰبًا مِّن قَبْلِهِۦ فَهُم بِهِۦ مُسْتَمْسِكُونَ ﴿٢١﴾

﴿21﴾ അതല്ലാ- അവര്‍ക്ക് ഇതിന് മുമ്പായി വല്ല വേദഗ്രന്ഥവും നാം കൊടുത്തിട്ട് അവരതിനെ മുറുകെ പിടിക്കുന്നവരാണോ?!

بَلْ قَالُوٓا۟ إِنَّا وَجَدْنَآ ءَابَآءَنَا عَلَىٰٓ أُمَّةٍ وَإِنَّا عَلَىٰٓ ءَاثَـٰرِهِم مُّهْتَدُونَ ﴿٢٢﴾

﴿22﴾ (അതൊന്നുമല്ല) പക്ഷേ, അവര്‍ പറയുന്നു: ഞങ്ങള്‍ ഞങ്ങളുടെ പിതാക്കളെ ഒരു മാര്‍ഗത്തിലായി കണ്ടെത്തിയിരിക്കുന്നു; ഞങ്ങള്‍ അവരുടെ കാല്‍പാടുകളിലൂടെ (ചരിച്ചുകൊണ്ട്) സന്‍മാര്‍ഗം പ്രാപിച്ചവരുമാണ്.

---

﴿20﴾ وَقَالُوا۟ അവര്‍ പറയുകയും ചെയ്തു لَوْ شَآءَ ٱلرَّحْمَـٰنُ പരമകാരുണികന്‍ ഉദ്ദേശിച്ചിരുന്നെങ്കില്‍ مَا عَبَدْنَـٰهُم ഞങ്ങളവരെ ആരാധിക്കയില്ലായിരുന്നു مَّا لَهُم അവര്‍ക്കില്ല بِذَٰلِكَ അതിനെപ്പറ്റി مِنْ عِلْمٍ ഒരറിവും إِنْ هُمْ അവരല്ല إِلَّا يَخْرُصُونَ മതിപ്പിടുക (ഊഹിച്ചു പറയുക) യല്ലാതെ ﴿21﴾ أَمْ ءَاتَيْنَـٰهُمْ അതല്ല അവര്‍ക്ക് നാം നല്‍കിയിരിക്കുന്നോ كِتَـٰبًا വല്ല ഗ്രന്ഥവും مِّن قَبْلِهِۦ ഇതിന് മുമ്പായി فَهُم بِهِۦ എന്നിട്ട് അവര്‍ അതിനെ مُسْتَمْسِكُونَ മുറുകെ പിടിക്കുന്ന (പിടിച്ചുനില്‍ക്കുന്ന)വരാണ് ﴿22﴾ بَلْ قَالُوٓا۟ പക്ഷേ (എങ്കിലും) അവര്‍ പറഞ്ഞു, പറയുന്നു إِنَّا وَجَدْنَآ നിശ്ചയമായും ഞങ്ങള്‍ കണ്ടെത്തി ءَابَآءَنَا ഞങ്ങളുടെ പിതാക്കളെ عَلَىٰٓ أُمَّةٍ ഒരു സമുദായത്തിലായി, ഒരു മാര്‍ഗത്തിലായി وَإِنَّا عَلَىٰٓ ءَاثَـٰرِهِم ഞങ്ങള്‍ അവരുടെ കാല്പാടുകളിലൂടെ, അവശിഷ്ടങ്ങളിലായി مُّهْتَدُونَ സന്‍മാര്‍ഗം പ്രാപിക്കുന്നവരാണ്, നേര്‍മാര്‍ഗികളാണ്

---

തങ്ങളുടെ ശിര്‍ക്കിനെ ന്യായീകരിക്കുവാന്‍ പര്യാപ്തമായ തെളിവുകളില്ലാതെ ഉത്തരം മുട്ടിയ ആ മുശ്‌രിക്കുകള്‍ എടുത്ത ഒരു അടവാണിത്. അതായത്, അല്ലാഹുവിന്റെ വിധിയെയും, ഉദ്ദേശ്യത്തെയും ശരണം പ്രാപിച്ച് കുറ്റത്തില്‍നിന്ന് ഒഴി

ഞ്ഞുമാറുക. മലക്കുകളെ ആരാധിക്കുന്നത് അല്ലാഹു തൃപ്തിപ്പെട്ട കാര്യമാണ്, അതുകൊണ്ടാണ് തങ്ങളെ അവൻ അതിൽനിന്ന് മുടക്കം ചെയ്യാതിരുന്നത്. അവൻ ഉദ്ദേശിക്കാതെ ഒരു കാര്യവും സംഭവിക്കുകയില്ലല്ലോ ഇതാണവരുടെ വാദം. മറ്റൊരുവിധത്തിൽ പറഞ്ഞാൽ, തങ്ങൾ മലക്കുകളെ ആരാധിക്കുന്നത് അല്ലാഹു അതിന് ഉദ്ദേശിച്ചതുകൊണ്ടാണ്, അപ്പോൾ അതവൻ തൃപ്തിപ്പെടുന്ന കാര്യവുമാണ് എന്നർത്ഥം.

വാസ്തവത്തിൽ യാഥാർത്ഥ്യം മൂടിവെക്കാനുള്ള ഒരു ഉപായം മാത്രമാണിത്. ലോകത്ത് നടക്കുന്ന എല്ലാ കാര്യങ്ങളും അല്ലാഹുവിന്റെ ഉദ്ദേശ്യം അനുസരിച്ചാണെന്നത് വാസ്തവമാണ്. പക്ഷേ, സന്മാർഗവും ദുർമാർഗവും സ്വീകരിക്കുവാനുള്ള കഴിവും, അതിനുള്ള സ്വാതന്ത്ര്യവും കൂടി മനുഷ്യന് അവൻ നൽകിയിട്ടുണ്ട്. ഇതും അവൻ ഉദ്ദേശിച്ചതാണ്. മനുഷ്യൻ നന്മയും തിന്മയും സ്വീകരിക്കാവുന്ന സൃഷ്ടിയായിത്തീർന്നതും അവന്റെ ഉദ്ദേശ്യം അനുസരിച്ചുതന്നെ. അതോടുകൂടി, സന്മാർഗം തിരഞ്ഞെടുക്കണമെന്നും ദുർമാർഗം സ്വീകരിക്കരുതെന്നും അവൻ മനുഷ്യനെ ശാസിക്കുകയും ചെയ്തിരിക്കുന്നു. അല്ലാഹു തൃപ്തിപ്പെടുന്ന സന്മാർഗം ഇന്നതാണെന്നും, അവൻ വെറുക്കുന്ന ദുർമാർഗം ഇന്നതാണെന്നും അവൻ വിവരിച്ച് കൊടുത്തിട്ടുമുണ്ട്. ഇതെല്ലാം അവന്റെ ഉദ്ദേശ്യം അനുസരിച്ചാണല്ലോ ഉണ്ടായിട്ടുള്ളത്. അപ്പോൾ, മനുഷ്യനിൽനിന്ന് ഉണ്ടായേക്കുന്ന എല്ലാ നല്ല കാര്യവും, എല്ലാ ചീത്ത കാര്യവും- രണ്ടും ഉദ്ദേശ്യത്തിന് വിപരീതമായും സംഭവിക്കേണ്ടതായി വരുമല്ലോ. അതേ സമയത്ത് നല്ല കാര്യം മാത്രമേ അവന്റെ അടുക്കൽ തൃപ്തിപ്പെട്ടതായിരിക്കയുള്ളൂ. ചീത്തകാര്യം വെറുക്കപ്പെട്ടതുമായിരിക്കും. അല്ലാഹുവിന്റെ ഉദ്ദേശ്യം അനുസരിച്ചാണ് എല്ലാ കാര്യവും സംഭവിക്കുന്നതെന്നുവെച്ച് അവയെല്ലാം അവൻ തൃപ്തിപ്പെടുന്ന കാര്യമാണെന്ന് ധരിക്കുന്നത് ശരിയല്ല.

മുശ്‌രിക്കുകളുടെ ഈ ന്യായത്തെ രണ്ടുമൂന്ന് പ്രകാരത്തിൽ അല്ലാഹു ഖണ്ഡിക്കുന്നു.

1) അത് ശരിയാണെന്ന്- തങ്ങളുടെ ആരാധന അല്ലാഹു ഉദ്ദേശിച്ചതായിരിക്കെ അതവന്റെ അടുക്കൽ സ്വീകാര്യവുമാണ് എന്ന് -ഉറപ്പിക്കത്തക്ക യാതൊരു അറിവും അവരുടെ പക്കലില്ല. അവർ വെറും ഊഹത്തെ അടിസ്ഥാനമാക്കി മതിപ്പിട്ടു പറയുകയാണ്.

2) മുൻകഴിഞ്ഞ ഏതെങ്കിലും ഒരു ദൈവികഗ്രന്ഥം ആ ആരാധനയെ അനുകൂലിക്കുന്നതായി ഉണ്ടായിട്ടുമില്ല. ഉണ്ടായിരുന്നുവെങ്കിൽ ഇവരുടെ വാദം ന്യായീകരിക്കാമായിരുന്നു. പക്ഷേ, എല്ലാ വേദഗ്രന്ഥവും തൗഹീദ് മാത്രമേ പ്രബോധനം ചെയ്യുന്നുള്ളൂ.

3) ഇതിനെല്ലാം പുറമെ, തങ്ങളുടെ പൂർവ്വപിതാക്കൾ ബഹുദൈവാരാ

ധന ചെയ്യുന്നതായി അവർ കണ്ടു. അതനുസരിച്ച് തങ്ങളും അവരെ അനുഗമിച്ചും അനുകരിച്ചും പോന്നിരിക്കയാണെന്ന് ഇവർ തുറന്ന് പ്രസ്താവിക്കാറുള്ളതാണ്. ഇവരുടെ ശിർക്കിന് യാഥാർത്ഥ കാരണം ഇതായിരിക്കെ, മറ്റുള്ള ന്യായങ്ങളെല്ലാം കേവലം ജൽപനങ്ങൾ മാത്രമാണ്.

ما لهم بذلك من علم (അവർക്ക് അതിനെപ്പറ്റി യാതൊരു അറിവുമില്ല) എന്ന വാക്കിന്റെ താൽപര്യം ഇപ്രകാരവും ആയിരിക്കുന്നതാണ്; തങ്ങൾ മലക്കുകളെ ആരാധിച്ചു കഴിഞ്ഞതിനുശേഷമാണ് അത് അല്ലാഹു ഉദ്ദേശിച്ചതാണെന്ന് അവർ അറിഞ്ഞത്. അവൻ ഉദ്ദേശിച്ചിട്ടുണ്ടെന്ന് അറിഞ്ഞശേഷം, അതിന്റെ അടിസ്ഥാനത്തിലല്ല അവർ ആരാധന നടത്തിയിരിക്കുന്നത്. എന്നിരിക്കെ, അല്ലാഹു ഉദ്ദേശിച്ചതുകൊണ്ടാണ് തങ്ങളത് ചെയ്തതെന്ന് പറയുവാൻ ഇവർക്ക് ന്യായമില്ല. തങ്ങൾ സ്വന്തം നിലക്ക് ചെയ്ത ആ തെറ്റിനെ മൂടിവെക്കുവാനുള്ള ഒരു ന്യായം മാത്രമാണത്.

മനുഷ്യന്റെ പ്രവർത്തനങ്ങളിൽ അല്ലാഹുവിന്റെ ഉദ്ദേശ്യത്തിന് പങ്കില്ലെന്ന് വാദിക്കുകയും, ദൈവവിധിയെ (القضاء والقدر) നിഷേധിക്കുകയും ചെയ്യുന്ന കക്ഷി (القدرية والمعتزلة)കളും, അവരെ അനുകരിക്കുന്ന ചില യുക്തിവാദക്കാരും ഈ 20-ാം വചനവും, ഈ ആശയം ഉൾക്കൊള്ളുന്ന സൂ: അൻആമിലെ 148 -ാം വചനവും, സൂ: നഹ്ലിലെ 35 -ാം വചനവും തങ്ങൾക്ക് തെളിവായി ഉദ്ധരിക്കാറുണ്ട്. തങ്ങൾക്ക് അനുകൂലമായ രൂപത്തിൽ ഇവയെ വ്യാഖ്യാനിക്കുന്നതോടൊപ്പം, ക്വുർആനിലെ നിരവധി ആയത്തുകളുടെ വ്യക്തമായ അർത്ഥങ്ങൾ അതിനുവേണ്ടി, മാറ്റിമറിക്കുകയും ദുർവ്യാഖ്യാനം ചെയ്യുകയും ഇവരുടെ പതിവാണ്. ഇതിനെപ്പറ്റി സൂറത്തുൽ ഹദീദിന്റെ അവസാനത്തിൽ കൊടുക്കുന്ന വ്യാഖ്യാനക്കുറിപ്പിൽ നാം വിശദമായി വിവരിക്കുന്നതാണ്. إن شاء الله അതുകൊണ്ട് ഇവിടെ അതിനെ സ്പർശിക്കുന്നില്ല.

وَكَذَٰلِكَ مَآ أَرْسَلْنَا مِن قَبْلِكَ فِى قَرْيَةٍ مِّن نَّذِيرٍ إِلَّا قَالَ مُتْرَفُوهَآ إِنَّا وَجَدْنَآ ءَابَآءَنَا عَلَىٰٓ أُمَّةٍ وَإِنَّا عَلَىٰٓ ءَاثَٰرِهِم مُّقْتَدُونَ ﴿٢٣﴾

**﴾23﴿ (നബിയേ) അപ്രകാരം തന്നെ, നിന്റെ മുമ്പ് ഒരു രാജ്യത്തിലും, ഒരു താക്കീതുകാരനെ [പ്രവാചകനെ] നാം അയച്ചിട്ട് അതിലെ സുഖലോലുപൻമാർ പറയാതെ ഉണ്ടായിട്ടില്ല;) നിശ്ചയമായും ഞങ്ങളുടെ പിതാക്കളെ ഒരു മാർഗത്തിലായി ഞങ്ങൾ കണ്ടെത്തിയിരിക്കുന്നു; ഞങ്ങൾ അവരുടെ കാൽപാടുകളിലൂടെ പിൻതുടരുന്നവരാണ് എന്ന്.**

۞ قَـٰلَ أَوَلَوْ جِئْتُكُم بِأَهْدَىٰ مِمَّا وَجَدتُّمْ عَلَيْهِ ءَابَآءَكُمْ ۖ قَالُوٓا۟ إِنَّا بِمَآ أُرْسِلْتُم بِهِۦ كَـٰفِرُونَ ﴿٢٤﴾

**﴿24﴾ അദ്ദേഹം [താക്കീതുകാരൻ] പറയും: നിങ്ങൾ നിങ്ങളുടെ പിതാക്കളെ ഏതൊന്നിലായി കണ്ടെത്തിയോ അതിനെക്കാൾ മാർഗദർശകമായതിനെ ഞാൻ നിങ്ങൾക്ക് കൊണ്ടുവന്നിട്ടുണ്ടെങ്കിലോ? [എന്നാലും നിങ്ങൾ അവരെത്തന്നെ പിൻതുടരുമോ?]അവർ പറയും: നിങ്ങൾ ഏതൊന്നുമായി അയക്കപ്പെട്ടിരിക്കുന്നുവോ അതിൽ, നിശ്ചയമായും ഞങ്ങൾ അവിശ്വസിച്ചവരാണ്.**

فَٱنتَقَمْنَا مِنْهُمْ ۖ فَٱنظُرْ كَيْفَ كَانَ عَـٰقِبَةُ ٱلْمُكَذِّبِينَ ﴿٢٥﴾

**﴿25﴾ അങ്ങനെ, നാം അവരോട് (പ്രതികാര) ശിക്ഷാനടപടിയെടുത്തു. അപ്പോൾ നോക്കുക: (ആ) വ്യാജമാക്കിയവരുടെ പര്യവസാനം എങ്ങനെയാണുണ്ടായതെന്ന്!**

---

﴿23﴾ وَكَذَٰلِكَ അതുപോലെ مَآ أَرْسَلْنَا നാം അയച്ചിട്ടില്ല مِن قَبْلِكَ നിന്റെ മുമ്പ് فِى قَرْيَةٍ ഒരു രാജ്യത്തിലും, നാട്ടിലും مِّن نَّذِيرٍ ഒരു താക്കീതുകാരനെയും إِلَّا قَالَ പറയാതെ مُتْرَفُوهَآ അതിലെ സുഖിയൻമാർ, സുഖലോലുപൻമാർ إِنَّا وَجَدْنَآ ഞങ്ങൾ കണ്ടെത്തിയിരിക്കുന്നു ءَابَآءَنَا ഞങ്ങളുടെ പിതാക്കളെ عَلَىٰٓ أُمَّةٍ ഒരു മാർഗത്തിലായി وَإِنَّا عَلَىٰٓ ءَاثَـٰرِهِم ഞങ്ങൾ അവരുടെ കാല്പാടുകളിലൂടെ مُّقْتَدُونَ തുടരുന്നവരാണ് ﴿24﴾ قَـٰلَ അദ്ദേഹം പറയും أَوَلَوْ جِئْتُكُم ഞാൻ നിങ്ങൾക്ക് വന്നിട്ടുണ്ടെങ്കിലുമോ بِأَهْدَىٰ കൂടുതൽ മാർഗദർശകമായതുകൊണ്ട് (നല്ല വഴിയുമായി) مِمَّا وَجَدتُّمْ നിങ്ങൾ കണ്ടെത്തിയതിനെക്കാൾ عَلَيْهِ അതിന്റെ മേൽ ءَابَآءَكُمْ നിങ്ങളുടെ പിതാക്കളെ قَالُوٓا۟ അവർ പറയും إِنَّا بِمَآ നിശ്ചയമായും ഞങ്ങൾ യാതൊന്നിൽ أُرْسِلْتُم بِهِ നിങ്ങൾ അതുമായി അയക്കപ്പെട്ടിരിക്കുന്നു كَـٰفِرُونَ അവിശ്വസിച്ചവരാണ് ﴿25﴾ فَٱنتَقَمْنَا അങ്ങനെ നാം പ്രതികാര (ശിക്ഷാ) നടപടി എടുത്തു مِنْهُمْ അവരോട്, അവരിൽ നിന്ന് فَٱنظُرْ അപ്പോൾ (എന്നാൽ) നോക്കുക كَيْفَ كَانَ എങ്ങനെ ആയെന്ന് عَـٰقِبَةُ പര്യവസാനം, കലാശം ٱلْمُكَذِّبِينَ കളവാക്കുന്ന (വ്യാജമാക്കുന്ന)വരുടെ

പൂർവ്വപിതാക്കളെ അനുകരിച്ച് വഴിപിഴച്ചുപോകലും, ശിർക്ക് തുടങ്ങിയ ദുർമാർഗങ്ങളെ ആ അനുകരണത്തിന്റെ പേരിൽ ന്യായീകരിക്കലും അറബി മുശ്‌രിക്കുകളുടെ മാത്രം സ്വഭാവമല്ലെന്നും, അത് മുൻസമുദായങ്ങളുടെയും പതിവായിരുന്നുവെന്നും, പ്രസ്തുത ന്യായീകരണത്തിൽപോലും ഇവർ അവരെ അനുകരിച്ചിരിക്കുകയാണെന്നും അല്ലാഹു ചൂണ്ടിക്കാട്ടുന്നു. ഈ മഹാവ്യാധി വളരെ കാലമായി മുസ്‌ലിം സമുദായത്തിലും പടർന്നു പിടിച്ചിരിക്കയാണ്. മുസ്‌ലിംകൾ വിഗ്രഹാരാധന നടത്താറില്ലെന്ന് സമ്മതിക്കാം. എങ്കിലും ശിർക്ക് പരമായ എത്രയോ കാര്യങ്ങൾ- അവർക്ക് മുഖചരായ നൽകപ്പെട്ടുകൊണ്ടുതന്നെ- സമുദായത്തിൽ നിലനിന്നുവരുന്നത് ഈ അനുകരണം ഒന്നുകൊണ്ടുമാത്രമാണ്. സമുദായത്തിലെ പ്രമാണികളും നേതാക്കളുമാകുന്ന സുഖലോലുപൻമാരാണ് ഇതിൽ മുമ്പൻമാരെന്നതും അനിഷേധ്യമത്രെ. 23 ഉം 24 ഉം വചനങ്ങളിൽ മുശ്‌രിക്കുകളെക്കുറിച്ച് അല്ലാഹു പ്രസ്താവിച്ച സംഗതികൾ അക്ഷരം പ്രതി ഇന്ന് നമ്മെക്കുറിച്ചും പറയുനുള്ളത് തന്നെയാണ്. ഇതിന്റെ ഭവിഷ്യത്ത് എന്തായിരിക്കുമെന്ന് 25 -ാം വചനത്തിൽനിന്ന് മനസ്സിലാക്കാവുന്നതുമാകുന്നു. അല്ലാഹുവിൽ ശരണം!

## വിഭാഗം -3

وَإِذْ قَالَ إِبْرَٰهِيمُ لِأَبِيهِ وَقَوْمِهِۦٓ إِنَّنِى بَرَآءٌ مِّمَّا تَعْبُدُونَ ﴿٢٦﴾

**《26》 ഇബ്‌റാഹീം, തന്റെ പിതാവിനോടും ജനങ്ങളോടും പറഞ്ഞ സന്ദർഭം (ഓർക്കുക): നിശ്ചയമായും ഞാൻ, നിങ്ങൾ ആരാധിച്ചുവരുന്നവയിൽനിന്നും ഒഴിവായവനാണ്;**

إِلَّا ٱلَّذِى فَطَرَنِى فَإِنَّهُۥ سَيَهْدِينِ ﴿٢٧﴾

**《27》 -എന്നെ സൃഷ്ടിച്ചുണ്ടാക്കിയവൻ ഒഴികെ. കാരണം, അവൻ എനിക്ക് മാർഗദർശനം നൽകിയേക്കുന്നതാണ്.**

وَجَعَلَهَا كَلِمَةًۢ بَاقِيَةً فِى عَقِبِهِۦ لَعَلَّهُمْ يَرْجِعُونَ ﴿٢٨﴾

**《28》 അത് [ആ വാക്യം] അദ്ദേഹത്തിന്റെ പിൻഗാമികളിൽ അവശേഷിക്കുന്ന ഒരു വാക്യമാക്കുകയും ചെയ്തു. അവർ (അല്ലാഹുവിങ്കലേക്ക്) മടങ്ങിയേക്കാമല്ലോ.**

---

《26》 وَإِذْ قَالَ പറഞ്ഞ സന്ദർഭം إِبْرَٰهِيمُ ഇബ്‌റാഹീം لِأَبِيهِ തന്റെ പിതാവിനോട് وَقَوْمِهِ തന്റെ ജനതയോടും إِنَّنِى നിശ്ചയമായും ഞാൻ بَرَآءٌ ഒഴിവായവനാണ്

مِّمَّا تَعۡبُدُونَ നിങ്ങൾ ആരാധിച്ചുവരുന്നതിൽനിന്ന് ﴾27﴿ إِلَّا ٱلَّذِى യാതൊരുവനൊഴികെ فَطَرَنِى എന്നെ സൃഷ്ടിച്ചുണ്ടാക്കിയ فَإِنَّهُۥ എന്നാൽ (കാരണം) അവൻ سَيَهۡدِينِ(വഴിയെ) എന്നെ നേർമാർഗത്തിലാക്കും, മാർഗദർശനം നൽകിയേക്കും ﴾28﴿ وَجَعَلَهَا അതിനെ ആക്കുകയും ചെയ്തു كَلِمَةَۢ بَاقِيَةً അവശേഷിക്കുന്ന ഒരു വാക്യം فِى عَقِبِهِۦ തന്റെ പിൻഗാമികളിൽ, പിൻതുടർച്ചക്കാരിൽ لَعَلَّهُمۡ അവരായേക്കാം, ആകുവാൻ വേണ്ടി يَرۡجِعُونَ മടങ്ങുക

---

ഏകസ്രഷ്ടാവായ അല്ലാഹുവിനെമാത്രമേ ആരാധിക്കാവൂ എന്ന തൗഹീദിന്റെ മുദ്രാവാക്യം അദ്ദേഹത്തിന് ശേഷം അദ്ദേഹത്തിന്റെ സന്താനപരമ്പരയിലും നിലനിന്നുപോന്നു. ഇബ്റാഹീം നബി (അ) തന്റെ മക്കളോടും പൗത്രനായ യഅ്ക്വൂബ് നബി (അ) തന്റെ മക്കളോടും ഇതിനെക്കുറിച്ച് ഒസ്യത്ത് ചെയ്തിട്ടുള്ളതായും, തങ്ങളുടെ പിതാക്കളായ ഇബ്റാഹീം, ഇസ്മാഈൽ, ഇസ്ഹാക്വ് (അ) എന്നിവർ സ്വീകരിച്ചുവന്ന ആ തൗഹീദിനെ തങ്ങൾ നിലനിറുത്തുമെന്ന് യഅ്ക്വൂബ് (അ)ന്റെ മക്കൾ, അദ്ദേഹത്തോട് ഏറ്റു സമ്മതിച്ചതായും സൂ: അൽബക്വറഃ (132, 133)യിൽ പ്രസ്താവിച്ചിട്ടുണ്ട്. പിന്നീട് യഅ്ക്വൂബ് (അ)ന്റെ സന്തതികളാകുന്ന വേദക്കാർ മുഖേന അത് ലോകത്ത് നിലനിന്നുംപോന്നു. അനന്തരം, നബി ﷺയുടെ ആഗമനത്തോടുകൂടി ഇസ്മാഈൽ സന്തതികളായ അറബികൾ ആ മുദ്രാവാക്യത്തിന്റെ കൊടിവാഹകരായിത്തീരുകയും ചെയ്തു.

جعلها كلمة باقية (അതിനെ അവശേഷിക്കുന്ന ഒരു വാക്യമാക്കി) എന്നതിലുള്ള ക്രിയയുടെ കർത്താവ് ഇബ്റാഹീം (അ) ആണെന്നും, അല്ലാഹു ആണെന്നും വരാം. അല്ലാഹുവാണെന്ന് വെക്കുമ്പോൾ جعل എന്നതിന് അവൻ ആക്കി എന്നും, ഇബ്റാഹീം (അ) ആണെന്നുവെക്കുമ്പോൾ അദ്ദേഹം ആക്കി എന്നും അർത്ഥം കൽപിക്കാം. രണ്ടായിരുന്നാലും ആശയം ഒന്നുതന്നെ.

بَلۡ مَتَّعۡتُ هَٰٓؤُلَآءِ وَءَابَآءَهُمۡ حَتَّىٰ جَآءَهُمُ ٱلۡحَقُّ وَرَسُولٞ مُّبِينٞ ﴿٢٩﴾

**﴾29﴿ എങ്കിലും, ഇക്കൂട്ടർക്കും, ഇവരുടെ പിതാക്കൾക്കും ഞാൻ സുഖഭോഗം നൽകി; അങ്ങനെ, അവർക്ക് യഥാർത്ഥവും സ്പഷ്ടവുമായ (അഥവാ സ്പഷ്ടമാക്കുന്ന) ഒരു റസൂലും വന്നു.**

وَلَمَّا جَآءَهُمُ ٱلۡحَقُّ قَالُواْ هَٰذَا سِحۡرٞ وَإِنَّا بِهِۦ كَٰفِرُونَ ﴿٣٠﴾

**﴾30﴿ അവർക്ക് യഥാർത്ഥം വന്നപ്പോഴാകട്ടെ, അവർ പറഞ്ഞു: ഇതൊരു ജാലമാണ്; ഞങ്ങൾ ഇതിൽ അവിശ്വസിക്കുന്നവരാണ് എന്ന്!**

وَءَابَآءَهُمْ ﴿29﴾ بَلْ എങ്കിലും مَتَّعْتُ ഞാൻ സുഖഭോഗം നൽകി هَٰٓؤُلَآءِ ഇക്കൂട്ടർക്ക് അവരുടെ പിതാക്കൾക്കും حَتَّىٰ جَآءَهُمُ അവർക്ക് വരുവോളം, അങ്ങനെ അവർക്ക് വന്നു ٱلْحَقُّ യഥാർത്ഥം وَرَسُولٌ ഒരു റസൂലും (ദൈവദൂതനും) مُّبِينٌ പ്രത്യക്ഷനായ, സ്പഷ്ടമാക്കുന്ന ﴿30﴾ وَلَمَّا جَآءَهُمُ അവർക്ക് വന്നപ്പോൾ ٱلْحَقُّ യഥാർത്ഥം قَالُوا۟ അവർ പറഞ്ഞു هَٰذَا سِحْرٌ ഇത് ജാലമാണ് وَإِنَّا بِهِۦ ഞങ്ങൾ അതിൽ كَٰفِرُونَ അവിശ്വാസികളാണ്

---

വളരെക്കാലത്തോളം, ധനം, നേതൃത്വം, സ്വാധീനം മുതലായവ നൽകി ഇവരെയും ഇവരുടെ പൂർവ്വികൻമാരെയും അല്ലാഹു സുഖജീവിതം അനുഭവിക്കുവാൻ വിട്ടു. അവരുടെ ദുർമാർഗത്തിന്റെയും, ശിർക്കിന്റെയും പേരിൽ അല്ലാഹു നടപടി എടുത്തില്ല. ഒടുക്കം യഥാർത്ഥം തുറന്നുകാട്ടുന്ന വേദഗ്രന്ഥവും (ക്വുർആനും) സ്പഷ്ടമായ തെളിവുകൾ സഹിതം റസൂലിനെയും അയച്ചുകൊടുത്തു. ഈ അനുഗ്രഹത്തിന് നന്ദികാണിക്കുന്നതിന്പകരം, അത് ജാലമാണെന്ന് പറഞ്ഞുതള്ളുകയും നിഷേധിക്കുകയുമാണവർ ചെയ്തത്.

وَقَالُوا۟ لَوْلَا نُزِّلَ هَٰذَا ٱلْقُرْءَانُ عَلَىٰ رَجُلٍ مِّنَ ٱلْقَرْيَتَيْنِ عَظِيمٍ ﴿٣١﴾

**﴿31﴾ അവർ (ഇങ്ങനെയും) പറഞ്ഞു: ഈ ക്വുർആൻ (ഈ) രണ്ട് രാജ്യങ്ങളിൽനിന്നുള്ള മഹാനായ ഒരു പുരുഷന്റെ മേൽ ഇറക്കപ്പെട്ടുകൂടേ?!**

---

﴿31﴾ وَقَالُوا۟ അവർ പറയുകയും ചെയ്തു لَوْلَا نُزِّلَ എന്തുകൊണ്ട് ഇറക്കപ്പെട്ടില്ല, ഇറക്കപ്പെട്ടുകൂടേ هَٰذَا ٱلْقُرْءَانُ ഈ ക്വുർആൻ عَلَىٰ رَجُلٍ ഒരു പുരുഷന്റെ (മനുഷ്യന്റെ) മേൽ مِّنَ ٱلْقَرْيَتَيْنِ രണ്ട് രാജ്യങ്ങളിൽ നിന്നുള്ള عَظِيمٍ മഹാനായ

---

രണ്ട് രാജ്യങ്ങൾ എന്ന് പറഞ്ഞത് മക്കഃയും, ത്വാഇഫുമാകുന്നു. മക്കഃയിൽ നിന്ന് ഏതാണ്ട് നാല്പത് നാഴികയോളം കിഴക്കുഭാഗത്തായി സ്ഥിതിചെയ്യുന്നതും, വളരെ ഫലഭൂയിഷ്ടവുമായ ഒരു രാജ്യമാണ് ത്വാഇഫ്. മിക്ക കാർഷികോല്പന്നങ്ങളും കൃഷിരഹിതമായ മക്കാനിവാസികൾക്ക് എത്തിച്ചുകൊടുക്കുന്നത് ആ രാജ്യമത്രെ. ക്വുർആൻ മഹത്തായ ഒരു ഗ്രന്ഥമാണെങ്കിൽ, ഈ രണ്ടിലൊരു രാജ്യത്ത് തലയെടുപ്പുള്ള ഏതെങ്കിലും ഒരു മഹാന്റെമേലല്ലേ അത് അവതരിപ്പിക്കേണ്ടത്?! കേവലം ഒരു അനാഥബാലനായി വളർന്ന ഈ സാധുവായ മുഹമ്മദിന്റെ മേൽ അവതരിച്ചത് എന്ത്കൊണ്ടാണ്?! എന്നാണവർ പറയുന്നത്. ഇതിന് അല്ലാഹുവിന്റെ മറുപടി ഇതാണ്:-

أَهُمْ يَقْسِمُونَ رَحْمَتَ رَبِّكَ ۚ نَحْنُ قَسَمْنَا بَيْنَهُم مَّعِيشَتَهُمْ فِي ٱلْحَيَوٰةِ ٱلدُّنْيَا ۚ وَرَفَعْنَا بَعْضَهُمْ فَوْقَ بَعْضٍ دَرَجَٰتٍ لِّيَتَّخِذَ بَعْضُهُم بَعْضًا سُخْرِيًّا ۗ وَرَحْمَتُ رَبِّكَ خَيْرٌ مِّمَّا يَجْمَعُونَ ﴿٣٢﴾

**《32》 (നബിയേ) അവരാണോ നിന്റെ റബ്ബിന്റെ കാരുണ്യം ഭാഗിച്ചുകൊടുക്കുന്നത്?! ഐഹിക ജീവിതത്തിൽ അവരുടെ ജീവിത മാർഗം അവർക്കിടയിൽ നാം തന്നെ ഭാഗിച്ചിരിക്കുകയാണ്.**

**അവരിൽ ചിലരെ ചിലർക്ക് മീതെ നാം പല പടികൾ ഉയർത്തി വെക്കുകയും ചെയ്തിരിക്കുന്നു, അവരിൽ ചിലർ ചിലരെ കീഴ്പ്പെട്ട വരാക്കി വെക്കുവാൻ വേണ്ടി. [അതിന് വേണ്ടിയാണത്.] നിന്റെ റബ്ബിന്റെ കാരുണ്യം അവർ ശേഖരി ച്ചുവരുന്നതിനെക്കാൾ ഉത്തമമാകുന്നു.**

---

《32》 أَهُمْ അവരോ يَقْسِمُونَ ഭാഗിക്കുന്നു, ഓഹരി ചെയ്യുന്നത് رَحْمَتَ رَبِّكَ നിന്റെ റബ്ബിന്റെ കാരുണ്യം نَحْنُ قَسَمْنَا നാം തന്നെ ഓഹരി ചെയ്തിരിക്കുന്നു بَيْنَهُم അവർക്കിടയിൽ مَّعِيشَتَهُمْ അവരുടെ ജീവിതമാർഗം فِي ٱلْحَيَوٰةِ ٱلدُّنْيَا ഐഹികജീവിതത്തിൽ وَرَفَعْنَا നാം ഉയർത്തുകയും ചെയ്തിരിക്കുന്നു بَعْضَهُمْ അവരിൽ ചിലരെ فَوْقَ بَعْضٍ ചിലരുടെ മീതെ دَرَجَٰتٍ പല പദവികൾ, പടികൾ لِّيَتَّخِذَ ആക്കുവാൻ വേണ്ടി بَعْضُهُم അവരിൽ ചിലർ بَعْضًا ചിലരെ سُخْرِيًّا കീഴ്പ്പെടുത്തപ്പെട്ട(വർ), വിധേയമായവർ وَرَحْمَتُ رَبِّكَ നിന്റെ റബ്ബിന്റെ കാരുണ്യം خَيْرٌ ഉത്തമമാണ്, നല്ലതാണ് مِّمَّا يَجْمَعُونَ അവർ ശേഖരിച്ചുവരുന്നതിനെക്കാൾ

---

ഈ വചനത്തിൽ നിന്ന് പ്രധാനപ്പെട്ട പല സംഗതികളും മനസ്സിലാക്കാവുന്നതാണ്.

1) കഴിഞ്ഞ വചനത്തിൽ പ്രസ്താവിച്ച അവിശ്വാസികളുടെ ചോദ്യത്തിനുള്ള മറുപടിയാണിത്. മറുപടിയുടെ ചുരുക്കം ഇതാകുന്നു: നുബുവ്വത്തുംരിസാലത്തും(പ്രവാചകത്വവും, ദിവ്യദൗത്യവും) അല്ലാഹുവിന്റെ അനുഗ്രഹംകൊണ്ടു മാത്രം ലഭിക്കുന്നതാണ്. അവന്റെ അനുഗ്രഹങ്ങൾ വിഹിതിച്ചുകൊടുക്കുന്നത്- വ്യക്തികൾക്കാകട്ടെ, സമുദായത്തിനാകട്ടെ- അവൻ മാത്രമാകുന്നു. അതിൽ മുൻഗണന നൽകേണ്ടതും, ഏറ്റക്കുറവ് വരുത്തേണ്ടതും ആർക്കെല്ലാമാണ്, എങ്ങിനെയൊക്കെയാണ് എന്നൊക്കെ കണക്കാക്കുന്നതും അവൻതന്നെ. പ്രത്യക്ഷത്തിൽ,

മനുഷ്യന്റെ പ്രവർത്തനം മൂലം സിദ്ധിക്കുന്ന ജീവിതമാർഗങ്ങൾപോലും വാസ്തവത്തിൽ അല്ലാഹു നൽകുന്ന അനുഗ്രഹമത്രെ. പരക്കെ എല്ലാവർക്കും സിദ്ധിക്കുന്ന അനുഗ്രഹം പോലും അവൻ ഉദ്ദേശിച്ചപ്രകാരം ജനങ്ങൾക്കിടയിൽ വ്യത്യസ്തമായ തോതിലാണ് അവൻ വിഹിതിച്ചിട്ടുള്ളത്. എന്നിരിക്കെ, മനുഷ്യന്റെ ആഗ്രഹത്തിനോ, പ്രയത്നത്തിനോ, സാമർത്ഥ്യത്തിനോ ഒന്നുംതന്നെ പങ്കില്ലാത്ത ആ അനുഗ്രഹം– പ്രവാചകത്വവും ദൗത്യവും– ഇവർ ഉദ്ദേശിക്കുന്നവർക്ക് നൽകാത്തത് എന്തുകൊണ്ടാണെന്ന് ആക്ഷേപിക്കുവാൻ ഇവർ ആരാണ്? ഇവരാണോ അല്ലാഹുവിന്റെ അനുഗ്രഹത്തെ ഓഹരി ചെയ്തുകൊടുക്കുന്നവർ?! (اهم يقسمون رحمة ربك)

2) മനുഷ്യരുടെ ജീവിതമാർഗങ്ങൾ അവരവർക്ക് വിഹിതിച്ചുകൊടുക്കുന്നത്– ഭൂമിയിൽ മനുഷ്യൻ വളരെ കുറവായിരുന്ന മുൻകാലങ്ങളിലും, ജനപ്പെരുപ്പംകൊണ്ട് മനുഷ്യസമുദായം പട്ടിണി കിടന്ന് ചാവേണ്ടിവരുമെന്ന് അവിശ്വാസികളും അല്പവിശ്വാസികളും ഭയപ്പെട്ട് അസ്വസ്ഥരായിത്തീർന്നേക്കുന്ന പിൽക്കാലങ്ങളിലും തന്നെ– യഥാർത്ഥത്തിൽ അല്ലാഹുവാണ്. മനുഷ്യൻ അതിനുവേണ്ടി അന്വേഷണം നടത്തുന്നു, പ്രയത്നിക്കുന്നു. അവനാൽ കഴിയുന്ന സാമർത്ഥ്യങ്ങളെല്ലാം പ്രയോഗിക്കുന്നു. അത് ആവശ്യമാണ്താനും. പക്ഷേ, അതുകൊണ്ട് മാത്രം കാര്യം അവസാനിക്കുന്നില്ലെന്ന് കാണാം. കാരണം, ഓരോരുവനും ലഭിക്കുന്നതിന്റെ അളവ് അവന്റെ ആഗ്രഹത്തിന്റെയോ, പ്രവർത്തനത്തിന്റെയോ, സാമർത്ഥ്യത്തിന്റെയോ തോതനുസരിച്ചല്ല. അല്ലാഹു കണക്കാക്കുന്ന തോതനുസരിച്ച് മാത്രമായിരിക്കും. ബുദ്ധിയിലും, സാമർത്ഥ്യത്തിലും വളരെ പിന്നോക്കമുള്ള ചിലർക്ക് സമ്പൽസമൃദ്ധിയും, വമ്പിച്ച സുഖസൗകര്യങ്ങളും ലഭിക്കുന്നതും, വലിയ ബുദ്ധിമതികളും അതിസമർത്ഥരുമായ ചിലർക്ക് ശുഷ്കിച്ച ജീവിതമാർഗം മാത്രം ലഭിക്കുന്നതും, ഒരേ കണക്കിന് മുതൽമുടക്കം, ഒരേതരത്തിൽ പ്രവർത്തനവും ഉപയോഗപ്പെടുത്തി ആസൂത്രിതമായി നടത്തിയാൽപോലും രണ്ടുപേരുടെ അദ്ധ്വാനഫലങ്ങൾ പരസ്പരം വ്യത്യസ്തമായിത്തീരുന്നതുമെല്ലാം ഇത്കൊണ്ടാകുന്നു. അതെ, യഥാർത്ഥത്തിൽ ഐഹികജീവിതത്തിലെ ജീവിതമാർഗങ്ങൾ മനുഷ്യർക്കിടയിൽ ഭാഗിച്ചുകൊടുക്കുന്നത് അല്ലാഹുതന്നെ. (نحن قسمنا بينهم معيشتهم في الحيوة الدنيا)

3) ഉപജീവനമാർഗങ്ങളിൽ മാത്രമല്ല, മറ്റെല്ലാ കാര്യങ്ങളിലും മനുഷ്യർ പരസ്പരം വ്യത്യസ്ത നിലക്കാരായിട്ടാണ് അല്ലാഹു നിശ്ചയിച്ചിരിക്കുന്നത്. ധനം, സന്താനം, ആരോഗ്യം, യോഗ്യത, ബുദ്ധി, അറിവ്, പെരുമാറ്റം എന്നിങ്ങനെ ഏതെടുത്താലും ശരി, എണ്ണത്തിലോ, വണ്ണത്തിലോ, സ്വഭാവത്തിലോ, ഉപയോഗത്തിലോ വ്യത്യാസം കാണാതിരിക്കയില്ല. ചുരുക്കിപ്പറഞ്ഞാൽ എല്ലാനിലക്കും സമൻമാരായ വ്യക്തികളെ കണ്ടെത്തുക സാധ്യമല്ല. അതെ, അല്ലാഹു ചിലരെക്കാൾ ചിലരെ പല നിലക്കും ഉയർത്തിയാണ് വെച്ചിരിക്കുന്നത്.(ورفع بعضهم فوق بعض درجات)

4) ക്വുർആനിൽ മറ്റ് സ്ഥലങ്ങളിലൊന്നും ഇത്ര വ്യക്തമായി പ്രസ്താവിച്ചിട്ടില്ലാത്ത ഒരു വമ്പിച്ച യുക്തിതത്വമാണ് നാലാമത്തേത്. ഇങ്ങനെ വ്യത്യസ്തമായ നിലയിൽ മനുഷ്യർക്ക് അവന്റെ അനുഗ്രഹങ്ങൾ വിഹിതിച്ചുകൊടുക്കുവാനും, ചിലരെ മറ്റ് ചിലരെക്കാൾ ഓരോ നിലക്ക് ഉയർത്തിവെക്കുവാനുള്ള കാരണം- അതിൽ അന്തർഭവിച്ചിരിക്കുന്ന യുക്തി രഹസ്യം- അവരിൽ ചിലർ ചിലരെ കീഴ്പെടുത്തിവെക്കുകയാണ്. അതിനുവേണ്ടിയാണത്. (ليتخذ بعضهم بعضا سخريا)

സൂ: ശൂറാ 27 ൽ പ്രസ്താവിച്ചതുപോലെ, എല്ലാവർക്കും ഇഷ്ടംപോലെ ഉപജീവനമാർഗം വിശാലമാക്കിക്കൊടുത്തിരുന്നുവെങ്കിൽ മനുഷ്യൻ ഭൂമിയിൽ അക്രമവും, കുഴപ്പവും നിറക്കുമായിരുന്നു. നേരെമറിച്ച് എല്ലാവർക്കും ദാരിദ്ര്യവും കഷ്ടപ്പാടുമായിരുന്നാലത്തെ കഥയും അതുതന്നെ. മനുഷ്യരെല്ലാം ഒരേ നിലവാരത്തിലുള്ളവരാണെങ്കിൽ, ജോലി ചെയ്യാനും ചെയ്യിക്കാനും, തൊഴിൽശാലകൾ നടത്തുവാനും നടത്തിക്കുവാനും ഉപദേശിക്കുവാനും അത് കേൾക്കുവാനും, നേതൃത്വം കൊടുക്കുവാനും അത് സ്വീകരിക്കുവാനും, പഠിക്കുവാനും പഠിപ്പിക്കുവാനും ആളെക്കിട്ടുമോ? ദരിദ്രനില്ലെങ്കിൽ ധനവാന്റെ ധനംകൊണ്ടോ, മൂഢനില്ലെങ്കിൽ ബുദ്ധിമാന്റെ ബുദ്ധിശക്തികൊണ്ടോ, തൊഴിലാളിയില്ലെങ്കിൽ മുതലാളിയുടെ മൂലധനംകൊണ്ടോ രോഗിയില്ലെങ്കിൽ വൈദ്യന്റെ നൈപുണ്യം കൊണ്ടോ എന്താണ് പ്രയോജനം?! കർഷകനുവേണ്ടി തുണി നെയ്യുവാനും, കച്ചവടക്കാരന് ഭക്ഷണമെത്തിക്കുവാനും രോഗിക്ക് ചികിത്സിക്കുവാനും ആളെക്കിട്ടുമോ?! ചുരുക്കിപ്പറഞ്ഞാൽ, മനുഷ്യർക്കിടയിൽ പരിപൂർണമായ സ്ഥിതിസമത്വമാണ് നൽകപ്പെട്ടിരിക്കുന്നതെങ്കിൽ, മാനുഷലോകമാസകലം ഒരേ മൂശയിൽ വാർത്തുണ്ടാക്കപ്പെട്ട യന്ത്രങ്ങൾ കണക്കെ മറ്റെന്തോ ഒരു തരം ജീവിയായി മാറുമായിരുന്നേനെ!

ഒരാൾ തനിക്കുവേണ്ടി സമ്പാദിച്ച് കുന്നുകൂട്ടുവാനായി മറ്റൊരുവനെക്കൊണ്ട് വേലചെയ്യിക്കുന്നു: വേലക്കാരൻ അവന്റെ അന്നത്തെ പട്ടിണിക്ക് പരിഹാരത്തിനായി അവന് വേലയെടുക്കാൻ മുമ്പോട്ട് വരുന്നു: ഒരാൾ തന്റെ ഉപജീവനാർത്ഥം മരുന്നുണ്ടാക്കി വിൽപന നടത്തുന്നു; വേറൊരുവൻ തന്റെ രോഗശമനത്തിനായി അത് തേടിച്ചെന്ന് വില കൊടുത്ത് വാങ്ങുന്നു; ഒരാൾ അധികാരമോഹത്താൽ നേതാവായി രംഗത്തിറങ്ങുന്നു; വേറൊരാൾ അയാളുടെ ചില താൽപര്യങ്ങളെ മുൻനിറുത്തി അയാൾക്ക് വഴങ്ങുന്നു... ഇങ്ങനെ പരസ്പരഭിന്നങ്ങളായ ഉദ്ദേശ്യങ്ങളിൽ, പരസ്പരഭിന്നമായ സ്വഭാവത്തോടുകൂടി, ആളുകൾ തമ്മതമ്മിൽ ഇണക്കത്തിലും വണക്കത്തിലും കഴിഞ്ഞുകൂടുന്നു.

പ്രഥമവീക്ഷണത്തിൽ നോക്കുമ്പോൾ ദരിദ്രന്റെ മുമ്പിൽ ധനികനും, പ്രജയുടെ മുമ്പിൽ രാജാവും, തൊഴിലാളിയുടെ മുമ്പിൽ മുതലാളിയും, സാധാരണക്കാരന്റെ മുമ്പിൽ നേതാവും വലിയവരായിരിക്കാം. എങ്കിലും, അൽപം ഉള്ളോട്ട് കടന്ന് ആലോചിച്ചാൽ, അവരുടെ വലുപ്പവും, യോഗ്യതയും മറ്റേവരെ ആശ്രയി

ച്ചാണിരിക്കുന്നതെന്ന് കാണാവുന്നതാണ്. അതെ, ഒരു തുലാസ്സിന്റെ രണ്ടുതട്ടുകളെന്നോണം, മനുഷ്യസമുദായത്തിന്റെ ഉയർച്ചതാഴ്ചകളുടെ തട്ടുകളെയും അല്ലാഹു പാകപ്പെടുത്തിവെച്ചിരിക്കുകയാണ്. മനുഷ്യപ്രകൃതിക്ക് അനുയോജ്യമായി അല്ലാഹു നിശ്ചയിച്ചരുളിയ ഈ പ്രകൃതിനിയമത്തെ മാറ്റി തൽസ്ഥാനത്ത് പരിപൂർണമായ ഒരു സ്ഥിതിസമത്വം സ്ഥാപിക്കുവാൻ ഏതൊരു ഇസത്തിനോ ഇസക്കാർക്കോ സാധ്യമല്ലതന്നെ. ولن تجد لسنة الله تبديلا (അല്ലാഹുവിന്റെ നടപടിക്രമത്തിന് യാതൊരു മാറ്റവും നീ കണ്ടെത്തുന്നതേയല്ല.)

5) ഐഹികമായ അനുഗ്രഹങ്ങളെപ്പറ്റി പ്രസ്താവിക്കുന്ന കൂട്ടത്തിൽ പാരത്രികകാര്യങ്ങളെയും ഓർമിപ്പിക്കുകയെന്നത് ക്വുർആന്റെ പതിവാണ്. അത് ഇവിടെയും കാണാം. ഐഹികജീവിതമാർഗങ്ങളെപ്പറ്റിയാണിവിടെ സംസാരം. അവ കഴിവതും സമ്പാദിക്കുവാനും, അതിന്വേണ്ടുന്ന പരിശ്രമം നടത്തുവാനും– വളരെ പ്രോത്സാഹനമൊന്നും കൂടാതെത്തന്നെ– മനുഷ്യൻ സ്വയം പ്രേരിതനാണ്. അവനവന്റെ കണക്കിൽ അല്ലാഹു ഉദ്ദേശിച്ചത് ലഭിക്കുകയും ചെയ്യും. പക്ഷേ, ഒരു കാര്യം അവൻ പ്രത്യേകം ഓർത്തിരിക്കേണ്ടതുണ്ട്. ورحمة ربك خير مما يجمعون (നിന്റെ റബ്ബിന്റെ കാരുണ്യം അവർ ശേഖരിച്ചുണ്ടാക്കുന്നതിനെക്കാൾ ഉത്തമമാണ്.) എന്നത്രെ അത്. ഇവിടെ അനുഗ്രഹങ്ങളല്ല– ഇതിന്മുമ്പത്തെ വാക്യങ്ങളിലെ സംസാരവിഷയമായ പ്രവാചകത്വമാകുന്ന അനുഗ്രഹവും, അതുമുഖേന ലഭിക്കുവാനിരിക്കുന്ന അനുഗ്രഹങ്ങളുമാകുന്നു. എന്നുവെച്ചാൽ, ശാരീരികവും, ഐഹികവുമായ സുഖസൗകര്യങ്ങൾ സമ്പാദിക്കുവാൻ മനുഷ്യൻ ശ്രമിക്കുന്നു; വാസ്തവത്തിൽ അതിനെക്കാൾ ആവശ്യമായിട്ടുള്ളത് ആത്മീയവും പാരത്രികവുമായ സുഖസൗകര്യങ്ങൾ സമ്പാദിക്കുവാൻ പരിശ്രമിക്കുകയാണ്; കാരണം, അതത്രെ മറ്റേതിനെക്കാൾ ഉത്തമം എന്ന് താൽപര്യം. الله أعلم. അടുത്ത വചനങ്ങളിൽനിന്ന് ഇപ്പറഞ്ഞത് കൂടുതൽ വ്യക്തമാകുന്നതാണ്:-

وَلَوْلَآ أَن يَكُونَ ٱلنَّاسُ أُمَّةً وَٰحِدَةً لَّجَعَلْنَا لِمَن يَكْفُرُ بِٱلرَّحْمَـٰنِ لِبُيُوتِهِمْ سُقُفًا مِّن فِضَّةٍ وَمَعَارِجَ عَلَيْهَا يَظْهَرُونَ ﴿٣٣﴾

**《33》 മനുഷ്യർ (എല്ലാവരും) ഒരേ ഒരു സമുദായമായിത്തീരുകയില്ലായിരുന്നുവെങ്കിൽ, പരമകാരുണികനിൽ [അല്ലാഹുവിൽ] അവിശ്വസിക്കുന്നവർക്ക് നാം ഉണ്ടാക്കിക്കൊടുക്കുമായിരുന്നു. അവരുടെ വീടുകൾക്ക് വെള്ളികൊണ്ടുള്ള മേൽപുരകളും, അവർക്ക് (മേൽപോട്ട്) കയറിപ്പോകുവാനുള്ള കോണികളും,-**

وَلِبُيُوتِهِمْ أَبْوَٰبًا وَسُرُرًا عَلَيْهَا يَتَّكِـُٔونَ ﴿٣٤﴾

﴾34﴿ അവരുടെ വീടുകൾക്ക് (വെള്ളികൊണ്ടുള്ള) വാതിലുകളും, അവർക്ക് ചാരിയിരിക്കുവാനുള്ള കട്ടിലുകളും.

وَزُخْرُفًا ۚ وَإِن كُلُّ ذَٰلِكَ لَمَّا مَتَـٰعُ ٱلْحَيَوٰةِ ٱلدُّنْيَا ۚ وَٱلْـَٔاخِرَةُ عِندَ رَبِّكَ لِلْمُتَّقِينَ ﴿٣٥﴾

﴾35﴿ (കൂടാതെ) സ്വർണാലങ്കാരവും! (വാസ്തവത്തിൽ) അതെല്ലാം, ഐഹികജീവിതത്തിന്റെ ഉപകരണമല്ലാതെ (മറ്റൊന്നും) അല്ലതന്നെ. നിന്റെ രക്ഷിതാവിന്റെ അടുക്കൽ പരലോകം, (സൂക്ഷിക്കുന്ന) ഭയഭക്തൻമാർക്കാകുന്നു.

---

﴾33﴿ وَلَوْلَآ ഇല്ലായിരുന്നെങ്കിൽ أَن يَكُونَ ആയിരിക്കൽ ٱلنَّاسُ മനുഷ്യർ أُمَّةً وَٰحِدَةً ഒരു (ഏക) സമുദായം لَّجَعَلْنَا നാം ആക്കുമായിരുന്നു, ഉണ്ടാക്കുമായിരുന്നു لِمَن يَكْفُرُ അവിശ്വസിക്കുന്നവർക്ക് بِٱلرَّحْمَـٰنِ പരമകാരുണികനിൽ لِبُيُوتِهِمْ അവരുടെ വീടുകൾക്ക് سُقُفًا മേൽപുരകൾ مِّن فِضَّةٍ വെള്ളിയാൽ, വെള്ളികൊണ്ട് وَمَعَارِجَ കോണിപ്പടികളും عَلَيْهَا അവയിൽകൂടി, അതിൻമേൽ يَظْهَرُونَ അവർ വെളിക്കുവരും, അവർ കയറുന്ന ﴾34﴿ وَلِبُيُوتِهِمْ അവരുടെ വീടുകൾക്ക് أَبْوَٰبًا വാതിലുകളും وَسُرُرًا കട്ടിലുകളും عَلَيْهَا അവയിൽ, അതിൻമേൽ يَتَّكِـُٔونَ അവർ ചാരിയിരിക്കും. ﴾35﴿ وَزُخْرُفًا സ്വർണവും, അലങ്കാരവും, തങ്കവും, മോടിയും وَإِن كُلُّ ذَٰلِكَ അവയെല്ലാം തന്നെ, അവയെല്ലാം അല്ല لَمَّا مَتَـٰعُ ഉപകരണം തന്നെയാണ്, ഉപകരണമല്ലാതെ ٱلْحَيَوٰةِ ٱلدُّنْيَا ഐഹികജീവിതത്തിന്റെ وَٱلْـَٔاخِرَةُ പരലോകമാകട്ടെ عِندَ رَبِّكَ നിന്റെ റബ്ബിന്റെ അടുക്കൽ لِلْمُتَّقِينَ സൂക്ഷിക്കുന്നവർക്കാണ്, ഭയഭക്തൻമാർക്കാണ്

---

ഐഹികവിഭവങ്ങളും, സുഖസൗകര്യങ്ങളും അല്ലാഹുവിന്റെ അടുക്കൽ ഒട്ടും വിലപ്പെട്ടതല്ല. വേണമെങ്കിൽ, അല്ലാഹുവിൽ വിശ്വസിക്കാത്ത എല്ലാവർക്കും അവരുടെ വീടും ഉപകരണങ്ങളുമെല്ലാം വെള്ളിയും സ്വർണവും ആകുമാറ് വമ്പിച്ച തോതിൽ സുഖസൗകര്യങ്ങൾ ഏർപ്പെടുത്തിക്കൊടുക്കുന്നതിൽ അല്ലാഹുവിന് യാതൊരു മുടക്കുമില്ല. പക്ഷേ, അത് കണ്ട് മറ്റുള്ളവർ വഞ്ചിതരായി വഴിപിഴച്ചുപോകുകയും, അങ്ങനെ എല്ലാവരും ഒരുപോലെ ആയിത്തീരുകയും ചെയ്യാൻ കാരണമാകും. അതുകൊണ്ടാണ് അങ്ങനെ ചെയ്യാതിരുന്നത്. അല്ലാതെ, ഐഹിക സുഖസൗകര്യങ്ങൾക്ക് വില കൽപിച്ചതുകൊണ്ടല്ല. അവ എത്ര തന്നെ ഉന്നതതരമായിരുന്നാലും ശരി, താൽക്കാലികവും നശ്വരമാകുന്നു. നേരെമറിച്ച് പരലോ

കവിഭവങ്ങളാകട്ടെ, അവയെക്കാൾ എത്രയോ ഉയർന്നതും, നശിച്ചുപോകാത്ത തുമാണ്. അതാണെങ്കിൽ, അല്ലാഹുവിന്റെ വിധിവിലക്കുകൾ സൂക്ഷിച്ച് ജീവി ക്കുന്ന ഭയഭക്തന്മാർക്കുള്ളതാണ്താനും.

നബിﷺ പറയുന്നു: നിങ്ങൾ സ്വർണത്തിന്റെയും, വെള്ളിയുടെയും പാത്രങ്ങളിൽ കുടിക്കുകയും, അവയുടെ തളികകളിൽ തിന്നുകയും ചെയ്യരുത്. കാരണം, അത് ഇഹത്തിൽ അവർക്ക് -അവിശ്വാസികൾക്ക്- ഉള്ളതാകുന്നു. പര ലോകത്തിൽ നമുക്കും- സത്യവിശ്വാസികൾക്കും.(ബു; മു.) വേറൊരു ഹദീഥിൽ നബിﷺ പറയുന്നു: ഇഹലോകം അല്ലാഹുവിന്റെ അടുക്കൽ ഒരു കൊതുവിന്റെ ചിറകിന് സമാനമുണ്ടായിരുന്നുവെങ്കിൽ, അതിൽനിന്ന് ഒരിക്കലും ഒരു അവിശ്വാ സിക്ക് ഒരു മുറുക്ക് വെള്ളം അവൻ കുടിക്കുവാൻ കൊടുക്കുമായിരുന്നില്ല.(തി; ജ.) ഈ ലോകത്ത് ഒരാൾക്ക് എന്ത്തന്നെ സമ്പാദിക്കുവാൻ കഴിഞ്ഞാലും അവൻ അതിൽനിന്ന് യഥാർത്ഥത്തിൽ അനുഭവിക്കുന്നത് എത്രമാത്രമായിരിക്കുമെന്ന് ഒരു ഹദീഥിൽ നബിﷺ വിവരിച്ചിട്ടുള്ളത് നോക്കുക: 'എന്റെ ധനം! എന്റെ ധനം! എന്ന് മനുഷ്യൻ പറഞ്ഞുകൊണ്ടിരിക്കുന്നു. യഥാർത്ഥത്തിൽ അവന്റെ ധന ത്തിൽനിന്ന് അവനുള്ളത് മൂന്നെണ്ണമാണ്: അവൻ തിന്ന് നശിപ്പിച്ചത്. അല്ലെങ്കിൽ അവൻ ഉടുത്ത് പഴക്കിയത്. അല്ലെങ്കിൽ അവൻ (ധർമം) കൊടുത്തു (പിന്നേക്ക്) സൂക്ഷിച്ചുവെച്ചത്. ഇവയെല്ലാത്തതെല്ലാം പോയിപ്പോകുന്നതും, അവൻ ജന ങ്ങൾക്കായി വിട്ടേക്കുന്നതുമാകുന്നു'. (മു.)

## വിഭാഗം- 4

وَمَن يَعْشُ عَن ذِكْرِ ٱلرَّحْمَـٰنِ نُقَيِّضْ لَهُۥ شَيْطَـٰنًا فَهُوَ لَهُۥ قَرِينٌ ﴿٣٦﴾

**《36》 പരമകാരുണികന്റെ സ്മരണ വിട്ട് ആരെങ്കിലും തിരി ഞ്ഞുപോകുന്നപക്ഷം, നാം അവന് ഒരു പിശാചിനെ ഏർപ്പെടുത്തിക്കൊ ടുക്കും; എന്നിട്ട് അവൻ അവന് കൂട്ടാ ളിയായിരിക്കും.**

وَإِنَّهُمْ لَيَصُدُّونَهُمْ عَنِ ٱلسَّبِيلِ وَيَحْسَبُونَ أَنَّهُم مُّهْتَدُونَ ﴿٣٧﴾

**《37》 അവർ [പിശാചുക്കൾ] ആകട്ടെ, അവരെ (യഥാർത്ഥ) മാർഗ ത്തിൽനിന്ന് തടയുന്നതുമാകുന്നു. തങ്ങൾ നേർമാർഗം പ്രാപിച്ചവരാ ണെന്ന് അവർ കണക്കാക്കുകയും ചെയ്യും.**

---

《36》 وَمَن يَعْشُ ആരെങ്കിലും ചരിഞ്ഞു (തിരിഞ്ഞു) പോകുന്നതായാൽ عَن ذِكْرِ ٱلرَّحْمَـٰنِ റഹ്മാന്റെ സ്മരണ (ഓർമ)യിൽ നിന്ന് نُقَيِّضْ لَهُۥ അവന് നാം നിയോ ഗിക്കും, ഏർപ്പെടുത്തും شَيْطَـٰنًا ഒരു പിശാചിനെ فَهُوَ لَهُۥ എന്നിട്ട് അവൻ അവന്

قَرِينٌ ഇണ (തുണ)യായിരിക്കും, കൂട്ടാളിയാണ് ﴾37﴿ وَإِنَّهُمْ നിശ്ചയമായും അവർ لَيَصُدُّونَهُمْ അവരെ തടയും, തടുക്കും عَنِ ٱلسَّبِيلِ വഴിയിൽ നിന്ന് وَيَحْسَبُونَ അവർ കണക്കാക്കുക (വിചാരിക്ക)യും ചെയ്യും أَنَّهُم مُّهْتَدُونَ അവർ നേർമാർഗം പ്രാപിച്ചവരാണെന്ന്

---

അല്ലാഹുവിനെ ഭയപ്പെടാതെയും, അവന്റെ നിയമനിർദ്ദേശങ്ങൾ വിലവെക്കാതെയും ഇരിക്കുന്നവർക്ക് ലഭിക്കുന്ന കൂട്ടാളികൾ പിശാചുക്കളായിരിക്കും. പിശാചുക്കൾ മനുഷ്യരെ വഴിപിഴപ്പിക്കുകയും, എല്ലാ തോന്നിയവാസങ്ങളും ഭൂഷണമാക്കി കാണിച്ചു കൊടുക്കുകയുമാണ് ചെയ്യുക എന്ന് പറയേണ്ടതില്ല. തങ്ങൾ സ്വീകരിച്ച മാർഗമാണ് കൂടുതൽ നല്ല മാർഗമെന്ന ധാരണ വന്നുകഴിഞ്ഞാൽ പിന്നെ എന്തിനും ധൃഷ്ടരാവുകയാണല്ലോ അതിന്റെ ഫലം. ഈ പിശാചുക്കൾ മനുഷ്യവർഗത്തിലും, ജിന്നുവർഗത്തിലുമുള്ള പിശാചുക്കളായിരിക്കാവുന്നതാണ്. (സൂ: ഹാമീം സജദഃ 25 ഉം വിവരണവും നോക്കുക.) പരലോകത്ത് ചെല്ലുമ്പോൾ ഈ കൂട്ടാളികളും അവരും തമ്മിൽ പിണങ്ങുന്നതുമാണ്:-

حَتَّىٰٓ إِذَا جَآءَنَا قَالَ يَٰلَيْتَ بَيْنِى وَبَيْنَكَ بُعْدَ ٱلْمَشْرِقَيْنِ فَبِئْسَ ٱلْقَرِينُ ﴿٣٨﴾

**﴾38﴿ അങ്ങനെ, നമ്മുടെ അടുക്കൽ വരുമ്പോൾ അവൻ (കൂട്ടാളിയോട്) പറയും: അയ്യോ! എന്റെയും നിന്റെയും ഇടയ്ക്ക് ഉദയാസ്തമയങ്ങളുടെ (അത്ര) ദൂരമുണ്ടായിരുന്നെങ്കിൽ നന്നായേനേ! അപ്പോൾ, (ആ) കൂട്ടുകാരൻ എത്രയോ ചീത്ത!**

وَلَن يَنفَعَكُمُ ٱلْيَوْمَ إِذ ظَّلَمْتُمْ أَنَّكُمْ فِى ٱلْعَذَابِ مُشْتَرِكُونَ ﴿٣٩﴾

**﴾39﴿ ഹേ, (കൂട്ടരേ,) നിങ്ങൾ അക്രമം പ്രവർത്തിച്ചിരിക്കയാൽ നിങ്ങൾ (ഇരുകൂട്ടരും) ശിക്ഷയിൽ പങ്ക് ചേരുന്നവരാണെന്നുള്ളത് അന്ന് നിങ്ങൾക്ക് ഉപകാരം ചെയ്യുന്നതല്ലതന്നെ.**

---

﴾38﴿ حَتَّىٰٓ إِذَا جَآءَنَا അങ്ങനെ അവൻ നമ്മുടെ അടുക്കൽ വന്നാൽ قَالَ അവൻ പറയും يَٰلَيْتَ അയ്യോ ഉണ്ടായെങ്കിൽ നന്നായേനെ بَيْنِى وَبَيْنَكَ എന്റെയും നിന്റെയും ഇടയിൽ بُعْدَ ٱلْمَشْرِقَيْنِ ഉദയാസ്തമയങ്ങളുടെ അകലം, ദൂരം فَبِئْسَ അപ്പോൾ എത്ര ചീത്ത ٱلْقَرِينُ ഇണ, കൂട്ടുകാരൻ ﴾39﴿ وَلَن يَنفَعَكُمُ നിങ്ങൾക്ക് ഉപകാരം ചെയ്യുന്നതേയല്ല ٱلْيَوْمَ അന്ന്, ആ ദിവസം إِذ ظَّلَمْتُمْ നിങ്ങൾ അക്രമം ചെയ്തിരിക്കെ

أَنَّكُمْ നിങ്ങളാണെന്നുള്ളത് فِى ٱلْعَذَابِ ശിക്ഷയിൽ مُشْتَرِكُونَ പങ്ക് ചേരുന്നവർ

---

المشرق (ഉദയസ്ഥാനം) എന്നതിന്റെ ദ്വിവചനമാണ് المشرقين എന്ന വാക്ക്. ഏതെങ്കിലും തുല്യസ്ഥാനമുള്ള രണ്ടെണ്ണത്തെ ഉദ്ദേശിച്ച് ആ രണ്ടിലൊന്നിന്റെ ഏകവചനത്തിന് ദ്വിവചന (تثنية) രൂപം നൽകി ഉപയോഗിക്കുന്ന ഒരു സമ്പ്രദായം അറബിഭാഷയിലുണ്ട്. മാതാക്കളെ ഉദ്ദേശിച്ച് أبوين (രണ്ട് പിതാക്കൾ) എന്നും, സൂര്യചന്ദ്രന്മാരെ ഉദ്ദേശിച്ച് قمرين (രണ്ട് ചന്ദ്രൻമാർ) എന്നും മറ്റും പറയാറുള്ളത് ഇതനുസരിച്ചാകുന്നു. ഇഹത്തിൽവെച്ച് അക്രമപ്രവർത്തനങ്ങളിൽ അവർ കൂട്ടാളികളായിരുന്നത്പോലെ, പരലോകശിക്ഷയിലും അവർ കൂട്ടുകാരായിരിക്കും. എന്നാൽ മുമ്പത്തെ സ്നേഹബന്ധത്തിന് പകരം അന്ന് അവർക്കിടയിൽ അങ്ങേഅറ്റം അറപ്പും വെറുപ്പുമായിരിക്കും ഉണ്ടായിരിക്കുക.

أَفَأَنتَ تُسْمِعُ ٱلصُّمَّ أَوْ تَهْدِى ٱلْعُمْىَ وَمَن كَانَ فِى ضَلَٰلٍ مُّبِينٍ ﴿٤٠﴾

**﴾40﴿ എന്നാൽ, (നബിയേ) ബധിരൻമാരെ നീ കേൾപ്പിക്കുമോ? അല്ലെങ്കിൽ, അന്ധൻമാരെയും, സ്പഷ്ടമായ വഴിപിഴവിലായവരെയും നീ നേർമാർഗം കാട്ടുമോ?!**

فَإِمَّا نَذْهَبَنَّ بِكَ فَإِنَّا مِنْهُم مُّنتَقِمُونَ ﴿٤١﴾

**﴾41﴿ എനി, നിന്നെ നാം (ഇവിടെ നിന്ന്) കൊണ്ടുപോകുകയാണെങ്കിൽ, അവരോട് നിശ്ചയമായും നാം ശിക്ഷാ നടപടി എടുക്കുന്നവരാകുന്നു.**

أَوْ نُرِيَنَّكَ ٱلَّذِى وَعَدْنَٰهُمْ فَإِنَّا عَلَيْهِم مُّقْتَدِرُونَ ﴿٤٢﴾

**﴾42﴿ അല്ലെങ്കിൽ, അവരോട് നാം താക്കീത് ചെയ്തത് [ശിക്ഷ] നിനക്ക് കാട്ടിത്തരുകയാണെങ്കിലും, നിശ്ചയമായും നാം അവരോട് (അതിന്) കഴിവുള്ളവരാകുന്നു.**

---

﴾40﴿ أَفَأَنتَ تُسْمِعُ അപ്പോൾ (എന്നാൽ) നീ കേൾപ്പിക്കുമോ ٱلصُّمَّ ബധിരൻമാരെ, ചെവി കേൾക്കാത്തവരെ أَوْ تَهْدِى അല്ലെങ്കിൽ നീ വഴി കാട്ടുമോ ٱلْعُمْىَ അന്ധൻമാർക്ക് وَمَن كَانَ ആയവനെയും فِى ضَلَٰلٍ مُّبِينٍ സ്പഷ്ടമായ വഴി പിഴവിൽ ﴾41﴿ فَإِمَّا نَذْهَبَنَّ بِكَ എനി, (എന്നാൽ) നിന്നെ നാം കൊണ്ടുപോകുകയാ

ണെങ്കിൽ, കൊണ്ടുപോയാൽ فَإِنَّا مِنْهُم എന്നാൽ നിശ്ചയമായും നാം അവരോട് مُّنتَقِمُونَ പ്രതികാര (ശിക്ഷാ) നടപടിയെടുക്കുന്നവരാണ്. ﴾42﴿ أَوْ نُرِيَنَّكَ അല്ലെങ്കിൽ നിനക്ക് നാം കാട്ടിത്തരുന്നുവെങ്കിൽ ٱلَّذِى وَعَدْنَٰهُمْ നാമവരോട് താക്കീത് (വാഗ്ദത്തം) ചെയ്തത് فَإِنَّا عَلَيْهِم എന്നാൽ നിശ്ചയമായും നാം അവരുടെമേൽ (അവരോട്) مُّقْتَدِرُونَ കഴിവുള്ളവരാണ്

---

നബിﷺ ചരമം പ്രാപിച്ചാലും, അവരിൽ അല്ലാഹു ശിക്ഷാനടപടി എടുക്കാതിരിക്കയില്ല; അല്ലെങ്കിൽ നബിﷺ ജീവിച്ചിരിക്കെത്തന്നെ വേണമെങ്കിലും അല്ലാഹുവിന് അതിന് കഴിവുണ്ട് എന്ന് സാരം. നബിﷺ ജീവിച്ചിരിക്കുമ്പോൾ തന്നെ ഇസ്‌ലാമിന്റെ കൊടി പറക്കുകയും, അവർ നിശ്ശേഷം പരാജയമടഞ്ഞ് കീഴടങ്ങുകയും ചെയ്തുവല്ലോ.

فَٱسْتَمْسِكْ بِٱلَّذِىٓ أُوحِىَ إِلَيْكَ ۖ إِنَّكَ عَلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿٤٣﴾ وَإِنَّهُۥ لَذِكْرٌ لَّكَ وَلِقَوْمِكَ ۖ وَسَوْفَ تُسْـَٔلُونَ ﴿٤٤﴾

**﴾43﴿ ആകയാൽ, നിനക്ക് ബോധനം നൽകപ്പെട്ടിട്ടുള്ളതിനെ [ഖുർആനെ] നീ മുറുകെ പിടിച്ചുകൊള്ളുക. നീ (ശരിക്ക്) നേരായ പാതയിൽ തന്നെയാകുന്നു.**

**﴾44﴿ അതാകട്ടെ, നിനക്കും, നിന്റെ ജനതക്കും നിശ്ചയമായും ഒരു കീർത്തിയാകുന്നു. വഴിയെ നിങ്ങളോട് (അതിനെപ്പറ്റി) ചോദിക്കപ്പെടുകയും ചെയ്യും.**

---

﴾43﴿ فَٱسْتَمْسِكْ ആകയാൽ നീ മുറുകെ പിടിക്കുക بِٱلَّذِىٓ أُوحِىَ വഹ്‌യ് (ബോധനം) നൽകപ്പെട്ടതിനെ إِلَيْكَ നിനക്ക് إِنَّكَ നിശ്ചയമായും നീ عَلَىٰ صِرَٰطٍ പാത (വഴി)യിലാണ് مُّسْتَقِيمٍ നേരായ, ചൊവ്വായ ﴾44﴿ وَإِنَّهُۥ നിശ്ചയമായും അത് لَذِكْرٌ لَّكَ നിനക്ക് ഒരു കീർത്തി (സ്മരണ) തന്നെ وَلِقَوْمِكَ നിന്റെ ജനതക്കും وَسَوْفَ വഴിയെ, പിന്നീട് تُسْـَٔلُونَ നിങ്ങളോട് ചോദിക്കപ്പെടുകയും ചെയ്യും.

---

ذكر (ദിക്ർ) എന്ന വാക്കിന് സ്മരണ, കീർത്തി, ഉപയോഗം, പ്രശസ്തി, സന്ദേശം, പ്രസ്താവന എന്നിങ്ങനെ സന്ദർഭോചിതം പല അർത്ഥങ്ങളും വരാവുന്നതാണ്. കീർത്തി, പ്രശസ്തി എന്നിങ്ങനെയുള്ള അർത്ഥമാണ് ഇവിടെ പല മഹാന്മാരും സ്വീകരിച്ചിട്ടുള്ളത്. ഖുർആന്റെ അനുയായികളായിരിക്കുന്ന കാലത്തോളം മുസ്‌ലിംകൾക്ക് പൊതുവിലും, അറബികൾക്ക് പ്രത്യേകിച്ചും അതൊരു കീർത്തി തന്നെയാണെന്ന് പറയേണ്ടതില്ലല്ലോ.

وَسْـَٔلْ مَنْ أَرْسَلْنَا مِن قَبْلِكَ مِن رُّسُلِنَآ أَجَعَلْنَا مِن دُونِ ٱلرَّحْمَـٰنِ ءَالِهَةً يُعْبَدُونَ ﴿٤٥﴾

«45» നിന്റെ മുമ്പ് നമ്മുടെ റസൂലുകളായി നാം അയച്ചിട്ടുള്ളവരോട് ചോദി(ച്ചു നോ)ക്കുക; പരമകാരുണികന് പുറമെ, ആരാധിക്കപ്പെടുന്ന വല്ല ദൈവങ്ങളെയും നാം ഏർപ്പെടുത്തിയിട്ടുണ്ടോ എന്ന്?!

«45» وَسْـَٔلْ ചോദിക്കുക مَنْ أَرْسَلْنَا നാം അയച്ചവരോട് مِن قَبْلِكَ നിന്റെ മുമ്പായി مِن رُّسُلِنَآ നമ്മുടെ ദൂതൻമാരിൽനിന്ന് أَجَعَلْنَا നാം ആക്കി (ഏർപ്പെടുത്തി)യിരിക്കുന്നുവോ (എന്ന്) مِن دُونِ ٱلرَّحْمَـٰنِ പരമകാരുണികനെ കൂടാതെ (പുറമെ) ءَالِهَةً വല്ല ദൈവങ്ങളെ (ആരാധ്യൻമാരെ)യും يُعْبَدُونَ ആരാധിക്കപ്പെടുന്ന

---

മുൻകഴിഞ്ഞുപോയ റസൂലുകളോട് ചോദിച്ചുനോക്കുക എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം മുൻവേദഗ്രന്ഥങ്ങൾ പരിശോധിക്കുകയും, അവയെപ്പറ്റി അറിയുന്നവരോട് അന്വേഷിക്കുകയും ചെയ്യുക എന്നത്രെ. മുൻകഴിഞ്ഞ ഒരു റസൂലും, ഒരു വേദഗ്രന്ഥവും, തൗഹീദല്ലാതെ പ്രബോധനം ചെയ്തിട്ടില്ലെന്ന് താൽപര്യം.

## വിഭാഗം- 5

وَلَقَدْ أَرْسَلْنَا مُوسَىٰ بِـَٔايَـٰتِنَآ إِلَىٰ فِرْعَوْنَ وَمَلَإِيْهِۦ فَقَالَ إِنِّى رَسُولُ رَبِّ ٱلْعَـٰلَمِينَ ﴿٤٦﴾

«46» നമ്മുടെ ദൃഷ്ടാന്തങ്ങളുമായി ഫിർഔന്റെയും, അവന്റെ പ്രമുഖൻമാരുടെയും അടുക്കലേക്ക് നാം മൂസായെ അയക്കുകയുണ്ടായി. എന്നിട്ട് അദ്ദേഹം പറഞ്ഞു: നിശ്ചയമായും ഞാൻ (സർവ്വ) ലോകരക്ഷിതാവിന്റെ റസൂലാകുന്നു.

فَلَمَّا جَآءَهُم بِـَٔايَـٰتِنَآ إِذَا هُم مِّنْهَا يَضْحَكُونَ ﴿٤٧﴾

«47» അങ്ങനെ, അദ്ദേഹം നമ്മുടെ ദൃഷ്ടാന്തങ്ങളുമായി അവരിൽ ചെന്നപ്പോൾ, അവരതാ അവയെപ്പറ്റി ചിരിക്കുന്നു [പരിഹസിക്കുന്നു]!

وَمَا نُرِيهِم مِّنْ ءَايَةٍ إِلَّا هِىَ أَكْبَرُ مِنْ أُخْتِهَا ۖ وَأَخَذْنَـٰهُم بِٱلْعَذَابِ لَعَلَّهُمْ يَرْجِعُونَ ﴿٤٨﴾

«48» ഒരു ദൃഷ്ടാന്തവും തന്നെ, അതിന്റെ ഇണയെക്കാൾ വലുതായിക്കൊണ്ടല്ലാതെ നാം അവർക്ക് കാണിച്ചുകൊടുത്തിരുന്നില്ല. നാം അവരെ ശിക്ഷമൂലം പിടിക്കുകയും ചെയ്തു- അവർ മടങ്ങുവാൻവേണ്ടി.

﴾46﴿ وَلَقَدْ أَرْسَلْنَا നാം അയച്ചിട്ടുണ്ട് مُوسَىٰ മൂസായെ بِـَٔايَـٰتِنَآ നമ്മുടെ ദൃഷ്ടാന്തങ്ങളുമായി إِلَىٰ فِرْعَوْنَ ഫിർഔന്റെ അടുക്കലേക്ക് وَمَلَإِي۟هِۦ അവന്റെ (പ്രമുഖ) സംഘക്കാരിലേക്കും فَقَالَ എന്നിട്ടദ്ദേഹം പറഞ്ഞു إِنِّى നിശ്ചയമായും ഞാൻ رَسُولُ ദൂതനാണ് رَبِّ ٱلْعَـٰلَمِينَ (സർവ്വ) ലോക രക്ഷിതാവിന്റെ ﴾47﴿ فَلَمَّا جَآءَهُم അങ്ങനെ അദ്ദേഹം അവർക്ക് വന്നപ്പോൾ بِـَٔايَـٰتِنَآ നമ്മുടെ ദൃഷ്ടാന്തങ്ങളുംകൊണ്ട് إِذَا هُم അപ്പോഴതാ അവർ يَضْحَكُونَ مِّنْهَا അവയെപ്പറ്റി ചിരിക്കുന്നു ﴾48﴿ وَمَا نُرِيهِم അവർക്ക് നാം കാട്ടിക്കൊടുത്തിരുന്നില്ല مِّنْ ءَايَةٍ ഒരു ദൃഷ്ടാന്തവും إِلَّا هِىَ അത് ആവാതെ أَكْبَرُ അധികം വലുത് مِنْ أُخْتِهَا അതിന്റെ സഹോദരി (ഇണ)യെക്കാൾ وَأَخَذْنَـٰهُم നാമവരെ പിടിക്കയും ചെയ്തു بِٱلْعَذَابِ ശിക്ഷകൊണ്ട്, ശിക്ഷമൂലം لَعَلَّهُمْ അവരാകുവാൻ വേണ്ടി يَرْجِعُونَ മടങ്ങുക (മടങ്ങുവാൻ)

---

ക്ഷാമം, വരൾച്ച, വെട്ടുകിളി, പേൻ, തവള, രക്തം, വെള്ളപ്പൊക്കം ഇങ്ങനെ ഒന്നിനൊന്ന് വലുതായ പല ശിക്ഷകളും അവരെ ബാധിച്ചു. അവർ മടങ്ങിയില്ല.

وَقَالُوا۟ يَـٰٓأَيُّهَ ٱلسَّاحِرُ ٱدْعُ لَنَا رَبَّكَ بِمَا عَهِدَ عِندَكَ إِنَّنَا لَمُهْتَدُونَ ﴿٤٩﴾

**﴾49﴿ അവർ പറയുകയും ചെയ്തു: ഹേ, ജാലവിദ്യക്കാരാ! നിന്റെ റബ്ബ് നിന്റെ പക്കൽ ഉടമ്പടി ചെയ്തുവെച്ചതനുസരിച്ച് നീ ഞങ്ങൾക്കുവേണ്ടി അവനോട് പ്രാർത്ഥിക്കുക; നിശ്ചയമായും, ഞങ്ങൾ നേർമാർഗം പ്രാപിക്കുന്നവരായിരിക്കും.**

فَلَمَّا كَشَفْنَا عَنْهُمُ ٱلْعَذَابَ إِذَا هُمْ يَنكُثُونَ ﴿٥٠﴾

**﴾50﴿ എന്നിട്ട്, നാം അവരിൽനിന്ന് ശിക്ഷയെ തുറവിയാക്കിക്കൊടുത്തപ്പോൾ, അവരതാ (കരാറ്) ലംഘനം ചെയ്യുന്നു!**

---

﴾49﴿ وَقَالُوا۟ അവർ പറയുകയും ചെയ്തു يَـٰٓأَيُّهَ ٱلسَّاحِرُ ഹേ ജാലവിദ്യക്കാരാ ٱدْعُ لَنَا ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുക رَبَّكَ നിന്റെ റബ്ബിനോട് بِمَا عَهِدَ അവൻ ഉടമ്പടി (വാഗ്ദത്തം) ചെയ്തുവെച്ചിട്ടുള്ളതുകൊണ്ട് عِندَكَ നിന്റെ അടുക്കൽ (നിന്നോട്) إِنَّنَا لَمُهْتَدُونَ നിശ്ചയമായും ഞങ്ങൾ നേർമാർഗം പ്രാപിക്കുന്ന (സ്വീകരിക്കുന്ന)വരാണ് ﴾50﴿ فَلَمَّا كَشَفْنَا എന്നിട്ട് നാം തുറവിയാക്കി (നീക്കി)യപ്പോൾ عَنْهُمُ ٱلْعَذَابَ അവരിൽനിന്നും ശിക്ഷയെ إِذَا هُمْ അപ്പോൾ അവരതാ يَنكُثُونَ ലംഘിക്കുന്നു, ഉടക്കുന്നു

يايها الساحر (ജാലവിദ്യക്കാരാ) എന്ന് മൂസാ നബി (അ)യെ വിളിച്ചത് പരിഹാസമെന്ന നിലക്കായിക്കൊള്ളണമെന്നില്ല. ഇവിടെ പരിഹാസത്തിന്റെ സന്ദർഭമല്ലല്ലോ. ജാലവിദ്യക്കാർക്കും, ജാലവിദ്യക്കും വളരെ സ്ഥാനം കൽപിക്കപ്പെട്ടിരുന്ന കാലഘട്ടമായിരുന്നു അത്. ആ നിലക്ക് ഹേ, പണ്ഡിതാഎന്നതുപോലെ ആദരിച്ചുകൊണ്ടുള്ള ഒരു പ്രയോഗമായിരിക്കും അതെന്ന് കരുതേണ്ടിയിരിക്കുന്നു. മൂസാ നബി (അ)യുടെ പ്രവാചകത്വത്തെയും വിശ്വസിച്ചാൽ ശിക്ഷ ഒഴിവാക്കാമെന്ന വാഗ്ദാനം മുതലായതിനെയും ഉദ്ദേശിച്ചായിരിക്കും بما عهد عندك (നിന്റെ അടുക്കൽ ഉടമ്പടി ചെയ്തുവെച്ചതനുസരിച്ച്) എന്ന് പറഞ്ഞത്. ഓരോ ശിക്ഷയും അനുഭവപ്പെടുമ്പോൾ, അതിൽനിന്ന് രക്ഷപ്പെട്ടാൽ തങ്ങൾ മേലിൽ നേർമാർഗം സ്വീകരിച്ചുകൊള്ളാമെന്ന് അവർ ഏറ്റുപറയുകയും, രക്ഷക്ക്വേണ്ടി പ്രാർത്ഥിക്കുവാൻ മൂസാ നബി (അ)യോട് അപേക്ഷിക്കുകയും ചെയ്യും. രക്ഷപ്പെട്ടുകഴിഞ്ഞാൽ വീണ്ടും പഴയനിലതന്നെ തുടരുകയാണവർ ചെയ്തിരുന്നത്.

وَنَادَىٰ فِرْعَوْنُ فِى قَوْمِهِۦ قَالَ يَـٰقَوْمِ أَلَيْسَ لِى مُلْكُ مِصْرَ وَهَـٰذِهِ ٱلْأَنْهَـٰرُ تَجْرِى مِن تَحْتِىٓ ۖ أَفَلَا تُبْصِرُونَ ﴿٥١﴾

﴾51﴿ ഫിർഔൻ തന്റെ ജനങ്ങളിൽ വിളിച്ച് പറഞ്ഞു [വിളംബരം ചെയ്തു]; അവൻ പറഞ്ഞു: എന്റെ ജനങ്ങളേ, മിസ്റിന്റെ ഭരണാധിപത്യം എനിക്കല്ലയോ?! ഈ നദികൾ എന്റെ താഴ്ഭാഗത്തുകൂടി ഒഴുകുകയും ചെയ്യുന്നു (വല്ലോ)?! അപ്പോൾ, നിങ്ങൾ കണ്ടറിയുന്നില്ലേ?!

أَمْ أَنَا۠ خَيْرٌ مِّنْ هَـٰذَا ٱلَّذِى هُوَ مَهِينٌ وَلَا يَكَادُ يُبِينُ ﴿٥٢﴾

﴾52﴿ അഥവാ, നിന്ദ്യനായുള്ളവനും, വ്യക്തമായി സംസാരിച്ചേക്കാത്തവനുമായ ഇവനെക്കാൾ ഉത്തമൻ ഞാനാകുന്നു. [ഇതും നിങ്ങൾക്ക് കണ്ടുകൂടേ]?!

فَلَوْلَآ أُلْقِىَ عَلَيْهِ أَسْوِرَةٌ مِّن ذَهَبٍ أَوْ جَآءَ مَعَهُ ٱلْمَلَـٰٓئِكَةُ مُقْتَرِنِينَ ﴿٥٣﴾

﴾53﴿ എന്നാൽ, [അവൻ പറയുന്നത് നേരാണെങ്കിൽ] അവന്റെ മേൽ സ്വർണംകൊണ്ടുള്ള വളകൾ ഇട്ടുകൊടുക്കപ്പെടാത്തതെന്താണ്?! അല്ലെങ്കിൽ, അവനോടൊപ്പം കൂട്ടുചേർന്നുകൊണ്ട് മലക്കുകൾ വരുകയോ (ചെയ്യാത്തതെന്ത്)?!

فَٱسۡتَخَفَّ قَوۡمَهُۥ فَأَطَاعُوهُۚ إِنَّهُمۡ كَانُواْ قَوۡمًا فَٰسِقِينَ ﴿٥٤﴾

**《54》 അങ്ങനെ, അവൻ തന്റെ ജനതയെ ലഘുവാക്കി [വിഡ്ഢികളാക്കി]ത്തീർത്തു; അതിനാൽ അവർ അവനെ അനുസരിച്ചു. നിശ്ചയമായും അവർ, തോന്നിയവാസികളായ ഒരു ജനതയായിരുന്നു.**

---

《51》 وَنَادَىٰ فِرۡعَوۡنُ ഫിർഔൻ വിളിച്ചു (പറഞ്ഞു- വിളംബരപ്പെടുത്തി) فِي قَوۡمِهِۦ അവന്റെ ജനതയിൽ قَالَ അവൻ പറഞ്ഞു يَٰقَوۡمِ എന്റെ ജനങ്ങളേ أَلَيۡسَ لِي എനിക്കല്ലയോ مُلۡكُ مِصۡرَ മിസ്റി (ഈജിപ്തി)ലെ രാജത്വം, ആധിപത്യം وَهَٰذِهِ ٱلۡأَنۡهَٰرُ ഈ നദികൾ تَجۡرِي നടക്കുകയും ചെയ്യുന്നു مِن تَحۡتِيٓ എന്റെ അടിയിൽകൂടി أَفَلَا تُبۡصِرُونَ അപ്പോൾ നിങ്ങൾ കണ്ടറിയുന്നില്ലേ 《52》 أَمۡ أَنَا۠ അഥവാ (അതല്ല) ഞാൻ خَيۡرٌ ഉത്തമനാണ് مِّنۡ هَٰذَا ٱلَّذِي ഈ ഒരുവനെക്കാൾ هُوَ مَهِينٌ അവൻ നിന്ദ്യനാണ് (അങ്ങനെയുള്ള) وَلَا يَكَادُ അവൻ ആയേക്കുകയുമില്ല (ആകാറാകുകയുമില്ല) يُبِينُ വ്യക്തമാക്കും (വ്യക്തമായി സംസാരിക്കും) 《53》 فَلَوۡلَآ أُلۡقِيَ എന്നാൽ (എങ്കിൽ) ഇട്ടുകൊടുക്കപ്പെടാത്തതെന്ത്, എന്തുകൊണ്ട് ഇടപ്പെട്ടില്ല عَلَيۡهِ അവന്റെ മേൽ أَسۡوِرَةٌ വളകൾ مِّن ذَهَبٍ സ്വർണം കൊണ്ടുള്ള أَوۡ جَآءَ അല്ലെങ്കിൽ വരുകയോ (ചെയ്യാത്തതെന്ത്) مَعَهُ അവനോടൊപ്പം ٱلۡمَلَٰٓئِكَةُ മലക്കുകൾ مُقۡتَرِنِينَ ഇണ (കൂട്ട്) ചേർന്നവരായിക്കൊണ്ട് 《54》 فَٱسۡتَخَفَّ അങ്ങനെ അവൻ ലഘുവാക്കി (വിഡ്ഢികളാക്കി) قَوۡمَهُۥ തന്റെ ജനതയെ,ജനങ്ങളെ فَأَطَاعُوهُ അതിനാൽ (എന്നിട്ട്) അവർ അവനെ അനുസരിച്ചു إِنَّهُمۡ كَانُواْ നിശ്ചയമായും അവരായിരുന്നു, ആകുന്നു قَوۡمًا فَٰسِقِينَ തോന്നിയവാസികളായ ഒരു ജനത

---

മിസ്റിലെ (ഈജിപ്തിലെ) ഭരണാധിപതിയാണ് താൻ; ആ നാടിനെ ഫലഭൂയിഷ്ടമാക്കുന്ന നീല നദിയും, അതിന്റെ ശാഖകളുമെല്ലാം തന്റെ രാജകൊട്ടാരങ്ങളുടെ താഴെ ഒഴുകുന്നു: അതവന്റെ അധികാരാതിർത്തിയിലും അധീനത്തിലുമാണ്താനും. എന്നിരിക്കെ, തനിക്കല്ലാതെ മറ്റൊരാൾക്കും ആ നാട്ടിൽ പ്രതാപത്തിന് അർഹതയില്ലെന്ന് എല്ലാവർക്കും അറിയാമല്ലോ. അതേസമയത്ത് മൂസാ നബി (അ)യാകട്ടെ, ഒരു ദരിദ്രൻ, അധമവർഗമായി ഗണിക്കപ്പെടുന്ന ഇസ്റാഈലിൽ ജനിച്ചവൻ; വാചാലതപോലുമില്ലാത്തവൻ! എന്നിരിക്കെ, അവൻ എങ്ങനെ നേതാവാകും? നേതാവായി നിശ്ചയിക്കപ്പെടുന്നവർക്ക്- നാട്ടിലെ പതിവുപ്രകാരം -അണിയിക്കപ്പെടാറുള്ള സ്വർണവളകളോ, ഔദ്യോഗിക ചിഹ്നങ്ങളോ വേണ്ടതുണ്ട്. അതും അവന് ലഭിച്ചിട്ടില്ല. അവൻ പറയുന്നത് ശരിയാണെന്ന് തെളിയിക്കുമാറ് അവന്റെ ഒന്നിച്ച് കുറെ മലക്കുകൾ അയക്കപ്പെട്ടിരുന്നുവെങ്കിൽ അവന്റെ

വാദം നമുക്ക് സമ്മതിക്കാമായിരുന്നു. അതും ഇല്ല. എന്നിങ്ങനെയുള്ള പല പ്രചാരവേലകൾ നടത്തി തന്റെ ജനതയെ സ്വന്തം അഭീഷ്ടത്തിന് ഫിർഔൻ അനുകൂലികളാക്കിത്തീർത്തു. ദുർന്നടപ്പിൽ മൂടുറച്ചിരുന്ന അവർ അവന്റെ ഇംഗിതത്തിന് വഴങ്ങുകയും ചെയ്തു.

فَلَمَّآ ءَاسَفُونَا ٱنتَقَمْنَا مِنْهُمْ فَأَغْرَقْنَٰهُمْ أَجْمَعِينَ ﴿٥٥﴾

**《55》 അങ്ങനെ, അവർ നമ്മെ കോപിപ്പിച്ചപ്പോൾ, നാം അവരോട് പ്രതികാര (ശിക്ഷാ) നടപടിയെടുത്തു. എന്നിട്ട് അവരെ മുഴുവൻ നാം മുക്കി നശിപ്പിച്ചു.**

فَجَعَلْنَٰهُمْ سَلَفًا وَمَثَلًا لِّلْءَاخِرِينَ ﴿٥٦﴾

**《56》 അങ്ങനെ, പിന്നീടുള്ളവർക്ക് അവരെ നാം മുൻമാതൃകയും, ഉപമയും ആക്കി.**

---

**《55》** فَلَمَّآ ءَاسَفُونَا അങ്ങനെ അവർ നമ്മെ കോപിപ്പിച്ചപ്പോൾ (അതൃപ്തമായി) പെരുമാറിയപ്പോൾ ٱنتَقَمْنَا നാം പ്രതികാര (ശിക്ഷാ) നടപടിയെടുത്തു مِنْهُمْ അവരോട് فَأَغْرَقْنَٰهُمْ എന്നിട്ട് നാമവരെ മുക്കി (നശിപ്പിച്ചു) أَجْمَعِينَ എല്ലാവരെയും, മുഴുവനും **《56》** فَجَعَلْنَٰهُمْ അങ്ങനെ അവരെ നാം ആക്കി سَلَفًا ഒരു മുൻമാതൃക (മുൻകഴിഞ്ഞ സംഭവം) وَمَثَلًا ഒരു മാതൃകയും, ഉപമയും لِّلْءَاخِرِينَ പിന്നീടുള്ളവർക്ക്

---

ഫിർഔനെയും തന്റെ ജനതയെയും സമുദ്രത്തിൽ മുക്കി നശിപ്പിച്ച സംഭവം പ്രസിദ്ധമാണല്ലോ.

## വിഭാഗം- 6

۞ وَلَمَّا ضُرِبَ ٱبْنُ مَرْيَمَ مَثَلًا إِذَا قَوْمُكَ مِنْهُ يَصِدُّونَ ﴿٥٧﴾

**《57》 (നബിയേ) മർയമിന്റെ മകൻ ഒരു ഉപമയാ(യി കാണി)ക്കപ്പെട്ടപ്പോൾ, അപ്പോഴതാ, നിന്റെ ജനത അതിനെക്കുറിച്ച് (ആഹ്ളാദിച്ച്) ആർത്ത് വിളിക്കുന്നു!**

وَقَالُوٓا۟ ءَأَٰلِهَتُنَا خَيْرٌ أَمْ هُوَ ۚ مَا ضَرَبُوهُ لَكَ إِلَّا جَدَلًۢا ۚ بَلْ هُمْ قَوْمٌ خَصِمُونَ ﴿٥٨﴾

**《58》 അവർ പറയുകയും ചെയ്തു: ഞങ്ങളുടെ ആരാധ്യൻമാരാണോ ഉത്തമം, അതോ അദ്ദേഹമോ?! നിന്നോട് ഒരു തർക്കമായിട്ടല്ലാതെ അതിനെ അവർ ആക്കുന്നില്ല. പക്ഷേ, (അത്രയുമല്ല) അവർ തർക്കശീലൻമാരായ ഒരു ജനതയാകുന്നു.**

إِنۡ هُوَ إِلَّا عَبۡدٌ أَنۡعَمۡنَا عَلَيۡهِ وَجَعَلۡنَٰهُ مَثَلًا لِّبَنِيٓ إِسۡرَٰٓءِيلَ ﴿٥٩﴾

**﴿59﴾ അദ്ദേഹം, നാം അനുഗ്രഹം ചെയ്തുകൊടുത്തിട്ടുള്ള ഒരു അടിയാനല്ലാതെ (മറ്റൊന്നും) അല്ല; ഇസ്‌റാഈൽ സന്തതികൾക്ക് അദ്ദേഹത്തെ നാം ഒരു മാതൃകയാക്കുകയും ചെയ്തിരിക്കുന്നു.**

وَلَوۡ نَشَآءُ لَجَعَلۡنَا مِنكُم مَّلَٰٓئِكَةً فِي ٱلۡأَرۡضِ يَخۡلُفُونَ ﴿٦٠﴾

**﴿60﴾ നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ, ഭൂമിയിൽ (നിങ്ങൾക്ക്) പകരം വരുമാറ് നിങ്ങളിൽനിന്നുതന്നെ മലക്കുകളെ നാം ഏർപ്പെടുത്തിയിരിക്കുന്നു.**

---

﴿57﴾ وَلَمَّا ضُرِبَ ആക്കപ്പെട്ട (വിവരിക്കപ്പെട്ട)പ്പോൾ ٱبۡنُ مَرۡيَمَ മർയമിന്റെ മകൻ مَثَلًا ഒരു ഉപമ (ഉദാഹരണം, മാതൃക)യായി إِذَا قَوۡمُكَ അപ്പോഴതാ നിന്റെ ജനത مِنۡهُ അതിനെപ്പറ്റി, അതിനാൽ يَصِدُّونَ ആർത്ത്‌വിളിക്കുന്നു ﴿58﴾ وَقَالُوٓاْ അവർ പറഞ്ഞു, പറയുന്നു ءَأَٰلِهَتُنَا ഞങ്ങളുടെ ദൈവങ്ങളോ, ആരാധ്യൻമാരോ خَيۡرٌ ഉത്തമം أَمۡ هُوَ അതോ അദ്ദേഹമോ مَا ضَرَبُوهُ അതിനെ അവർ ആക്കിയിട്ടില്ല, വിവരിച്ചിട്ടില്ല لَكَ നിന്നോട് إِلَّا جَدَلًا ഒരു തർക്കമായിട്ട് (തർക്കത്തിന്) അല്ലാതെ بَلۡ هُمۡ പക്ഷേ (എന്നാൽ) അവർ قَوۡمٌ خَصِمُونَ തർക്കശീലരായ ഒരു ജനതയാണ് ﴿59﴾ إِنۡ هُوَ അദ്ദേഹമല്ല إِلَّا عَبۡدٌ ഒരു അടിയാൻ (അടിമ) അല്ലാതെ أَنۡعَمۡنَا നാം അനുഗ്രഹം ചെയ്ത عَلَيۡهِ അദ്ദേഹത്തിന്റെമേൽ وَجَعَلۡنَٰهُ അദ്ദേഹത്തെ നാം ആക്കുകയും ചെയ്തിരിക്കുന്നു مَثَلًا ഒരു മാതൃക, ഉപമ لِّبَنِيٓ إِسۡرَٰٓءِيلَ ഇസ്‌റാഈൽ സന്തതികൾക്ക് ﴿60﴾ نَشَآءُ നാം ഉദ്ദേശിച്ചിരുന്നെങ്കിൽ لَجَعَلۡنَا നാം ഉണ്ടാക്കു (ഏർപ്പെടുത്തു)മായിരുന്നു مِنكُم നിങ്ങളിൽ നിന്ന്, നിങ്ങൾക്ക് (പകരം) مَّلَٰٓئِكَةً മലക്കുകളെ فِي ٱلۡأَرۡضِ ഭൂമിയിൽ يَخۡلُفُونَ പകരം വരുന്ന, പിൻഗമിക്കുന്നവരായിട്ട്

---

നിങ്ങളും, അല്ലാഹുവിന്പുറമെ നിങ്ങൾ ആരാധിക്കുന്നവയും നരകത്തിന്റെ ഇന്ധനമാകുന്നു. إنكم وما تعبدون من دون الله حصب جهنم–الأنبياء:٩٨ എന്ന് സൂ: അൻബിയാഉ് 98 ൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നുവല്ലോ. കിട്ടുന്ന സന്ദർഭമെല്ലാം കുതർക്കങ്ങൾക്ക് ഉപയോഗിക്കാറുള്ള ആ മുശ്‌രിക്കുകൾ ഇതുകേട്ടപ്പോൾ, ഒരവസരം കണ്ടെത്തി. അങ്ങനെയാണെങ്കിൽ, ചിലർ മലക്കുകളെയും, ചിലർ ഉസൈർ (റ)നെയും, മറ്റ് ചിലർ ഈസാ നബി (അ)യെയും ആരാധിച്ചു വരുന്നുണ്ടല്ലോ. ഇവരെല്ലാവരും നരകത്തിന്റെ വിറകായിരിക്കേണ്ടതല്ലേ? അതേ സമയത്ത് ഇവരെല്ലാം അല്ലാഹുവിങ്കൽ നല്ല ആളുകളാണെന്ന് മുഹമ്മദ് സമ്മതിക്കുകയും ചെയ്യുന്നു. അതുകൊണ്ട് അക്കൂട്ടത്തിൽ ഞങ്ങളും, ഞങ്ങൾ ആരാധിച്ചുവരുന്ന

വസ്തുക്കളും നരകത്തിൽ പോകുകയാണെങ്കിൽ ആയിക്കൊള്ളട്ടെ. ഇതായിരുന്നു തർക്കം. ഇതിനുള്ള മറുപടി സൂ: അൻബിയാഉ്, 101 ൽ തന്നെ അല്ലാഹു പ്രസ്താവിച്ചിട്ടുമുണ്ട്. ബഹുദൈവാരാധനയെ ഒരിക്കലും തൃപ്തിപ്പെടാത്ത സജ്ജനങ്ങൾ അതിൽനിന്ന് ഒഴിവാണെന്നത്രെ ആ മറുപടിയുടെ സാരം. ഈസാ നബി (അ)യെ സംബന്ധിച്ചിടത്തോളം അദ്ദേഹം ദൈവപുത്രനാണെന്ന് ക്രിസ്ത്യാനികളും, പ്രമുഖനായ ഒരു പ്രവാചകവര്യനാണെന്ന് മുസ്‌ലിംകളും വിശ്വസിക്കുന്നു. ആ സ്ഥിതിക്ക് അദ്ദേഹത്തിന്റെ പേരിൽ തർക്കംകൊണ്ട് വരുന്ന മുശ്‌രിക്കുകൾ കൂടുതൽ ശ്രമം നടത്തുമല്ലോ. ഇതിനെപ്പറ്റിയാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്.

ഈസാ (അ) പിതാവില്ലാതെ ജനിച്ച ആളാണെന്നത്കൊണ്ട് അദ്ദേഹം ഒരു മനുഷ്യനല്ലാതാകുന്നില്ല. അല്ലാഹു പല അനുഗ്രഹങ്ങളും ചെയ്തുകൊടുത്തിട്ടുള്ള ഒരു അടിയാൻ മാത്രമാണദ്ദേഹം. ഇസ്റാഈല്യർക്ക് മാതൃകാപുരുഷനായി അദ്ദേഹം നിയോഗിക്കപ്പെട്ടിരുന്നു. എന്നല്ലാതെ, അദ്ദേഹം ഒരു ദൈവമോ, ദൈവപുത്രനോ, മലക്കോ ഒന്നുമല്ല. പിതാവില്ലാതെ മനുഷ്യനെ സൃഷ്ടിക്കുകയെന്നത് അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം ഒരു വമ്പിച്ച കാര്യമൊന്നുമല്ല. വേണമെങ്കിൽ, മനുഷ്യരിൽ നിന്നുതന്നെ മലക്കുകളെ സൃഷ്ടിക്കുവാനും, മനുഷ്യർക്ക് പകരം അവരെ ഭൂമിയിലെ പ്രതിനിധികളാക്കുവാനും അവന് കഴിയും. എന്നൊക്കെയാണ് 59, 60 എന്നീ വചനങ്ങളിൽ ചൂണ്ടിക്കാട്ടുന്നത്. ഈസാ (അ) നെപ്പറ്റി വീണ്ടും പറയുന്നു:-

وَإِنَّهُۥ لَعِلْمٌ لِّلسَّاعَةِ فَلَا تَمْتَرُنَّ بِهَا وَٱتَّبِعُونِ ۚ هَـٰذَا صِرَٰطٌ مُّسْتَقِيمٌ ﴿٦١﴾

**﴾61﴿ അദ്ദേഹം അന്ത്യസമയത്തിനുള്ള ഒരു അറിവും (അഥവാ അടയാളവും) ആകുന്നു. ആകയാൽ, നിങ്ങൾ അതിനെപ്പറ്റി സംശയിക്കുകതന്നെ വേണ്ടാ. നിങ്ങൾ എന്നെ [എന്റെ മാർഗത്തെ] പിൻപറ്റുകയും ചെയ്യുവിൻ. (ശരിക്ക്) ചൊവ്വായ പാതയാണ് ഇത്.**

وَلَا يَصُدَّنَّكُمُ ٱلشَّيْطَـٰنُ ۖ إِنَّهُۥ لَكُمْ عَدُوٌّ مُّبِينٌ ﴿٦٢﴾

**﴾62﴿ പിശാച് നിങ്ങളെ (ഈ പാതവിട്ട്) തടയാതിരിക്കുകയും ചെയ്യട്ടെ. നിശ്ചയമായും, അവൻ നിങ്ങൾക്ക് പ്രത്യക്ഷ ശത്രുവാകുന്നു.**

---

﴾61﴿ وَإِنَّهُ നിശ്ചയമായും അദ്ദേഹം لَعِلْمٌ ഒരു അറിവ് (അടയാളം) തന്നെയാണ് لِّلسَّاعَةِ അന്ത്യസമയത്തിന് فَلَا تَمْتَرُنَّ ആകയാൽ നിങ്ങൾ സംശയിക്കുകതന്നെ വേണ്ടാ, സന്ദേഹം വെക്കരുത് بِهَا അതിനെപ്പറ്റി وَٱتَّبِعُون എന്നെ പിൻപറ്റുകയും

ചെയ്യുവിൻ هَـٰذَا ഇത് صِرَٰطٌ പാതയാണ്, വഴിയാണ് مُّسْتَقِيمٌ ചൊവ്വായ, നേരായ ﴾62﴿ وَلَا يَصُدَّنَّكُمُ നിങ്ങളെ തടയാതിരിക്കട്ടെ ٱلشَّيْطَـٰنُ പിശാച് إِنَّهُۥ لَكُمْ നിശ്ചയമായും നിങ്ങൾക്ക് അവൻ عَدُوٌّ ശത്രുവാണ് مُّبِينٌ പ്രത്യക്ഷമായ, (തനി)

---

وإنه لعلم الساعة (അദ്ദേഹം അന്ത്യസമയത്തിനുള്ള ഒരു അറിവുമാകുന്നു.) എന്ന വാക്യത്തിന്റെ സാരം, അന്ത്യനാളിന്റെ ആസന്നതയെക്കുറിക്കുന്ന ഒരു അടയാളമാണ് ഈസാ നബി (അ) എന്നത്രെ. ക്വുർആൻ വ്യാഖ്യാതാക്കൾ പൊതുവിൽ അംഗീകരിച്ച വ്യാഖ്യാനം ഇതാകുന്നു. علَم(അലമുൻ) എന്നും ഇവിടെ വായനയുണ്ട്. അടയാളം എന്നാണ് ആ വാക്കിനർത്ഥം. ഇത് ഈ അഭിപ്രായത്തിന് ബലം നൽകുന്നുമുണ്ട്; കൂടാതെ, ലോകാവസാനത്തിന് മുമ്പ് ഈസാ നബി (അ) ഭൂമിയിൽ ഇറങ്ങിവരുമെന്ന് പ്രബലമായ പല ഹദീഥുകളാലും സ്ഥാപിതമായതാണ്. ഇതെല്ലാം കണക്കിലെടുത്ത് കൊണ്ടത്രെ ബഹുഭൂരിഭാഗം ക്വുർആൻ വ്യാഖ്യാതാക്കളും ഈ അർത്ഥവ്യാഖ്യാനം സ്വീകരിച്ചിരിക്കുന്നത്. ഈ അഭിപ്രായപ്രകാരം (അത് എന്നും, അദ്ദേഹംഎന്നും അർത്ഥം വരാവുന്ന) وإنه എന്ന വാക്കിലെ സർവ്വനാമം (ضمير) ഈസാ നബി (അ)യെക്കുറിച്ചാകുന്നു. ആ സർവ്വനാമം, ക്വുർആനെ ഉദ്ദേശിച്ചാണെന്നും നബിﷺയെ ഉദ്ദേശിച്ചാണെന്നും, ചുരുക്കം ചിലർ അഭിപ്രായപ്പെട്ട് കാണാം. എങ്കിലും ആ അഭിപ്രായത്തിന് പ്രസക്തിയില്ല. കാരണം, 57 -ാം വചനം മുതൽ ഇതേവരേക്കുമുള്ള സംസാരം ഈസാ നബി (അ)യെക്കുറിച്ചാണല്ലോ. ഇടയ്ക്ക് വെച്ച് എവിടെയെങ്കിലും ഇവ രണ്ടിനെക്കുറിച്ചും ഒന്നുംതന്നെ പ്രസ്താവിച്ചിട്ടില്ല. അതിന്റെ മുമ്പാകട്ടെ, മൂസാ നബി (അ)യെയും അദ്ദേഹത്തിന്റെ ജനതയെയും സംബന്ധിച്ചായിരുന്നു സംസാരിച്ചിരുന്നതും.

മുമ്പ് ആരും പറഞ്ഞുകാണാത്ത ഒരു വിചിത്രമായ അഭിപ്രായം ഈയിടെയായി ചിലർ പുറപ്പെടുവിച്ച് കാണുന്നു. ലോകാവസാനഘട്ടത്തെയും അതിനെത്തുടർന്നുണ്ടാകുന്ന സംഭവങ്ങളെയുമാണ് ആ സർവ്വനാമം കുറിക്കുന്നത് എന്നത്രെ അത്. وإنه لعلم للساعةالخ എന്ന വാക്യത്തിന് ഇവർ കൊടുക്കുന്ന അർത്ഥവ്യാഖ്യാനത്തിന്റെ ചുരുക്കം ഇപ്രകാരമാകുന്നു. അത്- മുമ്പ് പറഞ്ഞത്- അന്ത്യസമയത്തെക്കുറിച്ചുള്ള സൂക്ഷ്മജ്ഞാനം തന്നെയാകുന്നു. അഥവാ അല്ലാഹു അങ്ങനെ പറഞ്ഞിരിക്കുന്നത് അവന്റെ സൂക്ഷ്മജ്ഞാനത്തിൽനിന്ന് എടുത്ത് പറഞ്ഞതാണ്. അതിൽ സംശയിക്കേണ്ടതില്ല.പത്തിരുപത് ആയത്തുകൾക്കുമുമ്പ് (38, 39 ൽ) മാത്രം ഒരിടത്ത് അന്ത്യനാളിൽ ബഹുദൈവവിശ്വാസികളുടെ സ്ഥിതിയെപ്പറ്റി ഒരു പരാമർശമുണ്ടെന്നത് ശരിയാണ്. അതൊഴിച്ചാൽ, ആ വിഷയകമായി ഈ സൂറത്തിൽ എവിടെയും തന്നെ കാര്യമായൊന്നും പ്രസ്താവിക്കുന്നില്ല തന്നെ. എന്നിരിക്കെ, ഈ വ്യാഖ്യാനം ഒട്ടും സ്വീകാര്യമല്ല. ഈസാ (അ) ജീവിച്ചിരിപ്പുണ്ടെന്നും, അദ്ദേഹം ഭൂമിയിൽ ഇറങ്ങിവരുമെന്നും ഇവർക്ക് വിശ്വസിക്കുവാൻ കഴിയാത്തതാണ് യാതൊരടിസ്ഥാനവുമില്ലാത്ത ഈ പുതിയ വ്യാഖ്യാന

ത്തിന് മുതിരുവാൻ വാസ്തവത്തിൽ ഇവരെ പ്രേരിപ്പിച്ചത്. (ഈസാ നബി (അ) യുടെ വരവിനെയും, ജീവിച്ചിരിപ്പിനെയും സംബന്ധിച്ചും, അവയെ നിഷേധിക്കുന്നവരെ സംബന്ധിച്ചും കൂടുതൽ വിവരം സൂ: ആലുഇംറാനിലും, സൂ: നിസാഇലുംവെച്ച് പ്രതിപാദിച്ചിട്ടുണ്ട്.)

ഈസാ (അ) ലോകവസാനത്തിന്മുമ്പായി ഭൂമിയിൽ ഇറങ്ങിവരുമെന്ന് കാണിക്കുന്ന ഹദീഥുകൾ, പ്രധാനപ്പെട്ട എല്ലാ ഹദീഥ് പണ്ഡിതൻമാരും അവരവരുടെ ഹദീഥുഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിട്ടുള്ളതാണ്. അവ മിക്കവാറും പരക്കെ അറിയപ്പെട്ടതുമാകുന്നു. ഇവിടെ അവ ഉദ്ധരിച്ച് ദീർഘിപ്പിക്കേണ്ടുന്ന ആവശ്യമില്ല. അന്ത്യനാളിന് മുമ്പായി അദ്ദേഹം ഇറങ്ങിവരുമെന്നും, നീതിമാനായ ഒരു വിധികർത്താവെന്ന നിലക്ക് ഇസ്‌ലാമിക വിധി വിലക്കുകൾ നടപ്പിലാക്കുമെന്നും, ഇസ്‌ലാമികബോധം വളർത്തുമെന്നുമാണ് അവയുടെ രത്നച്ചുരുക്കം. ഈ വിഷയകമായി ഇമാം ബുഖാരീ (റ)യും മുസ്‌ലിമും (റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ അതിന് തെളിവായി സൂ: നിസാഇലെ ഈ വചനം ഉദ്ധരിച്ചിരിക്കുന്നത് കാണാം: وإن من أهل الكتاب إلا ليؤمنن به قبل موته–النساء(സാരം: വേദക്കാരിൽ ഒരാളും, അദ്ദേഹത്തിന്റെ- ഈസാ നബിയുടെ- മരണത്തിന്മുമ്പ് അദ്ദേഹത്തിൽ വിശ്വസിക്കാതിരിക്കുകയില്ല.)

وَلَمَّا جَآءَ عِيسَىٰ بِٱلْبَيِّنَـٰتِ قَالَ قَدْ جِئْتُكُم بِٱلْحِكْمَةِ وَلِأُبَيِّنَ لَكُم بَعْضَ ٱلَّذِى تَخْتَلِفُونَ فِيهِ ۖ فَٱتَّقُوا۟ ٱللَّهَ وَأَطِيعُونِ ﴿٦٣﴾

**﴿63﴾ വ്യക്തമായ തെളിവുകളും കൊണ്ട് ഈസാ വന്നപ്പോൾ അദ്ദേഹം പറഞ്ഞു: തീർച്ചയായും ഞാൻ നിങ്ങൾക്ക് വിജ്ഞാനവും കൊണ്ടുവന്നിരിക്കുന്നു; നിങ്ങൾ (പരസ്പരം) ഭിന്നാഭിപ്രായത്തിലായിക്കൊണ്ടിരിക്കുന്നതിൽ ചിലത് നിങ്ങൾക്ക് വിവരിച്ചുതരുവാൻ വേണ്ടിയുമാകുന്നു (വന്നിരിക്കുന്നത്). ആകയാൽ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ; എന്നെ അനുസരിക്കുകയും ചെയ്യുവിൻ.**

إِنَّ ٱللَّهَ هُوَ رَبِّى وَرَبُّكُمْ فَٱعْبُدُوهُ ۚ هَـٰذَا صِرَٰطٌ مُّسْتَقِيمٌ ﴿٦٤﴾

**﴿64﴾ നിശ്ചയമായും, അല്ലാഹു തന്നെയാണ് എന്റെ രക്ഷിതാവും, നിങ്ങളുടെ രക്ഷിതാവും. അതിനാൽ, നിങ്ങൾ അവനെ ആരാധിക്കണം. ഇത് (ശരിക്കും) നേരായ പാതയാകുന്നു.**

فَٱخۡتَلَفَ ٱلۡأَحۡزَابُ مِنۢ بَيۡنِهِمۡۖ فَوَيۡلٞ لِّلَّذِينَ ظَلَمُواْ مِنۡ عَذَابِ يَوۡمٍ أَلِيمٍ ﴿٦٥﴾

**《65》 എന്നിട്ട് അവർക്കിടയിൽ നിന്ന് (പല) കക്ഷികൾ ഭിന്നിച്ചു. അതിനാൽ, അക്രമം പ്രവർത്തിച്ചവർക്ക് വേദനയേറിയ ഒരു ദിവസത്തെ ശിക്ഷമൂലം നാശം!**

---

《63》 وَلَمَّا جَآءَ عِيسَىٰ ഈസാ വന്നപ്പോൾ بِٱلۡبَيِّنَٰتِ തെളിവുകളുമായി قَالَ അദ്ദേഹം പറഞ്ഞു قَدۡ جِئۡتُكُم തീർച്ചയായും ഞാൻ നിങ്ങൾക്ക് വന്നിരിക്കുന്നു بِٱلۡحِكۡمَةِ വിജ്ഞാനം കൊണ്ട് وَلِأُبَيِّنَ لَكُم നിങ്ങൾക്ക് ഞാൻ വിവരിച്ചു (വ്യക്തമാക്കി) തരുവാനും بَعۡضَ ٱلَّذِي യാതൊന്നിൽ ചിലത് تَخۡتَلِفُونَ فِيهِ അതിൽ നിങ്ങൾ ഭിന്നിച്ചു (അഭിപ്രായ വ്യത്യാസത്തിലായി) കൊണ്ടിരിക്കുന്നു فَٱتَّقُواْ ٱللَّهَ അതുകൊണ്ട് അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَأَطِيعُونِ എന്നെ അനുസരിക്കുകയും ചെയ്യുവിൻ 《64》 إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു هُوَ رَبِّي അവൻ എന്റെ റബ്ബാണ് وَرَبُّكُم നിങ്ങളുടെ റബ്ബുമാണ് فَٱعۡبُدُوهُ ആകയാൽ നിങ്ങളവനെ ആരാധിക്കണം هَٰذَا ഇത് صِرَٰطٞ مُّسۡتَقِيمٞ നേരായ (ചൊവ്വായ പാതയാണ്)《65》 فَٱخۡتَلَفَ എന്നിട്ട് ഭിന്നിപ്പിലായി ٱلۡأَحۡزَابُ കക്ഷികൾ مِنۢ بَيۡنِهِمۡ അവർക്കിടയിൽ നിന്ന് فَوَيۡلٞ അതിനാൽ നാശം, കഷ്ടം لِّلَّذِينَ ظَلَمُواْ അക്രമം പ്രവർത്തിച്ചവർക്ക് مِنۡ عَذَابِ ശിക്ഷമൂലം, ശിക്ഷയാൽ يَوۡمٍ أَلِيمٍ വേദനയേറിയ ഒരു ദിവസത്തെ

---

هَلۡ يَنظُرُونَ إِلَّا ٱلسَّاعَةَ أَن تَأۡتِيَهُم بَغۡتَةٗ وَهُمۡ لَا يَشۡعُرُونَ ﴿٦٦﴾

**《66》 അന്ത്യസമയത്തെയല്ലാതെ (വല്ലതും) അവർ നോക്കി (ക്കാത്തു) കൊണ്ടിരിക്കുന്നുവോ? അതായത്, (ബോധപൂർവ്വം) അറിയാതിരിക്കെ, പെട്ടെന്ന് അതവർക്ക് വന്നെത്തുന്നതിനെ(യല്ലാതെ)!**

ٱلۡأَخِلَّآءُ يَوۡمَئِذِۭ بَعۡضُهُمۡ لِبَعۡضٍ عَدُوٌّ إِلَّا ٱلۡمُتَّقِينَ ﴿٦٧﴾

**《67》 അന്നത്തെ ദിവസം, ചങ്ങാതിമാർ- അവരിൽ ചിലർ ചിലർക്ക്- ശത്രുവായിരിക്കും; (സൂക്ഷ്മതയുള്ള) ഭയഭക്തൻമാരൊഴികെ.**

هَلْ يَنظُرُونَ ﴿66﴾ അവർ നോക്കി (കാത്ത്) കൊണ്ടിരിക്കുന്നുവോ إِلَّا ٱلسَّاعَةَ അന്ത്യസമയത്തെയല്ലാതെ أَن تَأْتِيَهُم അതായത് അതവർക്ക് വരുന്നത് بَغْتَةً പെട്ടെന്ന്, യാദൃശ്ചികമായി وَهُمْ لَا يَشْعُرُونَ അവർ അറിയാതിരിക്കെ ﴿67﴾ ٱلْأَخِلَّآءُ ചങ്ങാതിമാർ يَوْمَئِذٍۭ ആ ദിവസം بَعْضُهُمْ لِبَعْضٍ അവരിൽ ചിലർ ചിലർക്ക് عَدُوٌّ ശത്രുവായിരിക്കും إِلَّا ٱلْمُتَّقِينَ സൂക്ഷിക്കുന്നവർ (ഭയഭക്തൻമാർ) ഒഴികെ

---

ഈസാ നബി (അ)യെ ക്രിസ്ത്യാനികൾ ആരാധിച്ചുവരുന്നതിന്റെ പേരിൽ മുശ്രിക്കുകൾ കൊണ്ടുവന്ന കുതർക്കങ്ങളെപ്പറ്റി മുമ്പ് പറഞ്ഞുവല്ലോ. എന്നാൽ, ഈസാ നബി (അ)യുടെ നില എന്തായിരുന്നു? അദ്ദേഹം അവരെ ഉപദേശിച്ചത് എന്തായിരുന്നു? എന്നൊക്കെ ഈ വചനങ്ങളിൽ വിവരിക്കുന്നു. അതായത്: അദ്ദേഹത്തിന്റെ ആഗമനത്തിനുമുമ്പ് തന്നെ ഇസ്റാഈല്യർ സത്യമാർഗത്തിൽനിന്ന് പിഴച്ചുപോയിരുന്നു. അവർക്ക് നേർമാർഗം കാണിച്ചുകൊടുക്കുന്നതിനാവശ്യമായ വേദവിജ്ഞാനങ്ങളും, ദൃഷ്ടാന്തങ്ങളും കൊണ്ടാണ് അദ്ദേഹം രംഗപ്രവേശം ചെയ്തത്. അദ്ദേഹം ഉപദേശിച്ചതാകട്ടെ, യഥാർത്ഥ തൗഹീദും അതിന്റെ അടിസ്ഥാനത്തിലുള്ള നേർമാർഗവുമായിരുന്നു. പക്ഷേ, അവരിൽ വീണ്ടും ഭിന്നിപ്പും ഛിദ്രവും ഉടലെടുക്കുകയും, നേർമാർഗത്തിൽനിന്ന് അവർ വ്യതിചലിക്കുകയുമാണുണ്ടായത്. അങ്ങനെ, ക്വിയാമത്ത് നാളിൽ വമ്പിച്ച ശിക്ഷക്ക് അവർ കാരണഭൂതരായിരിക്കുകയാണ്. ഇന്ന് അക്രമത്തിലും, ദുർമാർഗത്തിലും അന്യോന്യം സഹായിച്ചും സഹകരിച്ചും വർത്തിക്കുന്ന മിത്രങ്ങളെല്ലാം അന്ന് പരസ്പരം ശത്രുക്കളായി മാറും. സജ്ജനങ്ങളായ ഭയഭക്തൻമാർമാത്രമേ ഇതിൽനിന്നൊഴിവാകുകയുള്ളു. അവരോട് ഇപ്രകാരം പറയപ്പെടും:-

## വിഭാഗം -7

يَـٰعِبَادِ لَا خَوْفٌ عَلَيْكُمُ ٱلْيَوْمَ وَلَآ أَنتُمْ تَحْزَنُونَ ﴿٦٨﴾

**﴿68﴾ എന്റെ അടിയാൻമാരേ, നിങ്ങളുടെമേൽ ഇന്ന് യാതൊരു ഭയവും ഇല്ല; നിങ്ങൾ വ്യസനപ്പെടുകയുമില്ല;**

ٱلَّذِينَ ءَامَنُوا۟ بِـَٔايَـٰتِنَا وَكَانُوا۟ مُسْلِمِينَ ﴿٦٩﴾

**﴿69﴾ അതായത്, നമ്മുടെ ആയത്തുകളിൽ [ലക്ഷ്യസന്ദേശങ്ങളിൽ] വിശ്വസിക്കുകയും, (ഇസ്ലാമിനെ അനുസരിച്ച്) മുസ്ലിംകളായിത്തീരുകയും ചെയ്തിട്ടുള്ളവർ!-**

ٱدۡخُلُواْ ٱلۡجَنَّةَ أَنتُمۡ وَأَزۡوَٰجُكُمۡ تُحۡبَرُونَ ﴿٧٠﴾

﴾70﴿ നിങ്ങളും, നിങ്ങളുടെ ഇണകളും സന്തോഷഭരിതരായിക്കൊണ്ട് സ്വർഗത്തിൽ പ്രവേശിച്ചുകൊള്ളുവിൻ.

---

﴾68﴿ يَـٰعِبَادِ എന്റെ അടിയാൻമാരേ لَا خَوۡفٌ ഭയമില്ല عَلَيۡكُمُ നിങ്ങളുടെമേൽ ٱلۡيَوۡمَ ഇന്ന് وَلَآ أَنتُمۡ നിങ്ങൾ ഇല്ലതാനും تَحۡزَنُونَ വ്യസനപ്പെടും ﴾69﴿ ٱلَّذِينَ ءَامَنُواْ അതായത് വിശ്വസിച്ചവർ بِـَٔايَـٰتِنَا നമ്മുടെ ആയത്തുകളിൽ وَكَانُواْ مُسۡلِمِينَ മുസ്‌ലിംകളായി (അനുസരിക്കുന്നവരായി)യിരിക്കുകയും ﴾70﴿ ٱدۡخُلُواْ ٱلۡجَنَّةَ നിങ്ങൾ സ്വർഗത്തിൽ പ്രവേശിക്കുവിൻ أَنتُمۡ وَأَزۡوَٰجُكُمۡ നിങ്ങളും നിങ്ങളുടെ ഇണകളും (ഭാര്യാഭർത്താക്കളും) تُحۡبَرُونَ നിങ്ങൾ സന്തോഷഭരിതരായ നിലയിൽ

---

ഇതാണവർക്ക് അവിടെ ലഭിക്കുന്ന സ്വീകരണത്തിന്റെ സ്വഭാവം. എനി, സ്വർഗീയജീവിതത്തിൽ അവർക്ക് ലഭിക്കുവാനിരിക്കുന്നതോ? അതിന്റെ സാമാന്യരൂപം ഇതായിരിക്കും:-

يُطَافُ عَلَيۡهِم بِصِحَافٖ مِّن ذَهَبٖ وَأَكۡوَابٖۖ وَفِيهَا مَا تَشۡتَهِيهِ ٱلۡأَنفُسُ وَتَلَذُّ ٱلۡأَعۡيُنُۖ وَأَنتُمۡ فِيهَا خَـٰلِدُونَ ﴿٧١﴾

﴾71﴿ സ്വർണംകൊണ്ടുള്ള തളികകളും, കോപ്പകളുമായി അവരിൽ ചുറ്റിനടക്കപ്പെടും. മനസ്സുകൾ ഇച്ഛിക്കുകയും, കണ്ണുകൾ രസിക്കുകയും ചെയ്യുന്നത് (എല്ലാം) അതിലുണ്ട്താനും. (ഹേ, ഭയഭക്തരേ,) അതിൽ നിങ്ങൾ നിത്യവാസികളുമായിരിക്കും.

وَتِلۡكَ ٱلۡجَنَّةُ ٱلَّتِيٓ أُورِثۡتُمُوهَا بِمَا كُنتُمۡ تَعۡمَلُونَ ﴿٧٢﴾

﴾72﴿ അതത്രെ, നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിന് നിങ്ങൾക്ക് അവകാശമായി നൽകപ്പെട്ടിട്ടുള്ള സ്വർഗം!

لَكُمۡ فِيهَا فَـٰكِهَةٞ كَثِيرَةٞ مِّنۡهَا تَأۡكُلُونَ ﴿٧٣﴾

﴾73﴿ നിങ്ങൾക്ക് അതിൽ ധാരാളം പഴവർഗങ്ങളുണ്ടായിരിക്കും; അതിൽനിന്ന് നിങ്ങൾ തിന്നുകൊണ്ടിരിക്കും.

.مِّن ذَهَبٍ അവരിൽ ചുറ്റിനടക്കപ്പെടും بِصِحَافٍ തളികകളുമായി يُطَافُ عَلَيۡهِم ﴾71﴿ സ്വർണം കൊണ്ടുള്ള وَأَكۡوَابٍ കോപ്പകളുമായും وَفِيهَا അതിലുണ്ട്താനും ٱلۡأَنفُسُ ഇച്ഛിക്കുന്നത് ٱلۡأَنفُسُ മനസ്സുകൾ, ദേഹങ്ങൾ وَتَلَذُّ രസിക്കുകയും ചെയ്യുന്ന ٱلۡأَعۡيُنُ കണ്ണുകൾ وَأَنتُمۡ فِيهَا നിങ്ങൾ അതിൽ خَٰلِدُونَ നിത്യവാസികളുമായി രിക്കും ﴾72﴿ وَتِلۡكَ ٱلۡجَنَّةُ അതത്രെ സ്വർഗം, അത് സ്വർഗമാണ് ٱلَّتِيٓ أُورِثۡتُمُوهَا നിങ്ങൾക്കത് അവകാശമായി നൽകപ്പെട്ടതായ بِمَا كُنتُمۡ നിങ്ങളായിരുന്നത് കൊണ്ട് تَعۡمَلُونَ പ്രവർത്തിക്കും ﴾73﴿ لَكُمۡ فِيهَا അതിൽ നിങ്ങൾക്കുണ്ട് فَٰكِهَةٌ പഴവർഗം كَثِيرَةٌ വളരെ, ധാരാളം مِّنۡهَا تَأۡكُلُونَ അതിൽ നിന്ന് നിങ്ങൾ തിന്ന് (ഭുജിച്ചു) കൊണ്ടിരിക്കും

---

നബിﷺ പറഞ്ഞതായി ഇബ്നുഉമർ (റ) പ്രസ്താവിക്കുന്നു: തന്റെ തോട്ടങ്ങൾ, തന്റെ ഭാര്യമാർ, ഭൃത്യൻമാർ, സുഖസൗകര്യത്തിനുള്ള വിഭവങ്ങൾ, കട്ടിലുകൾ മുതലായവയെ ആയിരം കൊല്ലത്തെ ദൂരത്തോളം നോക്കിക്കാണാവുന്നവനായിരിക്കും സ്വർഗക്കാരിൽ ഏറ്റവും താണ പടിയിലുള്ളവൻ. അല്ലാഹുവിങ്കൽ കൂടുതൽ ആദരണീയനായുള്ളവനാകട്ടെ, രാവിലെയും, വൈകുന്നേരവും അവന്റെ (അല്ലാഹുവിന്റെ) തിരുമുഖം ദർശിക്കുന്നവനുമായിരിക്കും. പിന്നീട് തിരുമേനി ഈ ഖുർആൻ വചനം ഓതി: وجوه يومئد ناضرة إلى ربها ناظرة—القيامة (സന്തോഷത്താൽ പ്രശോഭിതമായ ചില മുഖങ്ങൾ അന്ന് അവയുടെ റബ്ബിങ്കലേക്ക് നോക്കിക്കാണുന്നവയായിരിക്കും. (അ; തി.) സത്യവിശ്വാസവും സൽക്കർമവും സ്വീകരിക്കുകവഴി ഭയഭക്തന്മാരായ ആളുകളുടെ പ്രതിഫലം വിവരിച്ച ശേഷംഅവിശ്വാസികളായ കുറ്റവാളികളുടെ പ്രതിഫലം വിവരിക്കുന്നു:-

إِنَّ ٱلۡمُجۡرِمِينَ فِي عَذَابِ جَهَنَّمَ خَٰلِدُونَ ﴿٧٤﴾

**﴾74﴿ നിശ്ചയമായും, കുറ്റവാളികൾ നരകശിക്ഷയിൽ നിത്യവാസികളായിരിക്കും.**

لَا يُفَتَّرُ عَنۡهُمۡ وَهُمۡ فِيهِ مُبۡلِسُونَ ﴿٧٥﴾

**﴾75﴿ അവരിൽനിന്ന് അത് അയവ് വരുത്തപ്പെടുന്നതല്ല; അവരതിൽ ആശയറ്റവരുമായിരിക്കും.**

وَمَا ظَلَمۡنَٰهُمۡ وَلَٰكِن كَانُواْ هُمُ ٱلظَّٰلِمِينَ ﴿٧٦﴾

**﴾76﴿ നാം അവരോട് അക്രമം പ്രവർത്തിച്ചിട്ടില്ല; പക്ഷേ, അവർ തന്നെയാണ് അക്രമികളായിരിക്കുന്നത്.**

وَنَادَوْا۟ يَـٰمَـٰلِكُ لِيَقْضِ عَلَيْنَا رَبُّكَ ۖ قَالَ إِنَّكُم مَّـٰكِثُونَ ﴿٧٧﴾

《77》 അവർ വിളിച്ചുപറയും: മാലിക്കേ! തന്റെ റബ്ബ് ഞങ്ങളിൽ (മരണത്തിന്) തീരുമാനമെടുക്കട്ടെ! അദ്ദേഹം പറയും: നിശ്ചയമായും നിങ്ങൾ, (ശിക്ഷയിൽതന്നെ) താമസിക്കുന്നവരാകുന്നു.

لَقَدْ جِئْنَـٰكُم بِٱلْحَقِّ وَلَـٰكِنَّ أَكْثَرَكُمْ لِلْحَقِّ كَـٰرِهُونَ ﴿٧٨﴾

《78》 തീർച്ചയായും, നിങ്ങൾക്ക് നാം യഥാർത്ഥം കൊണ്ടുവ(ന്നു ത)ന്നിരിക്കുന്നു. പക്ഷേ, നിങ്ങളിൽ അധികമാളും യഥാർത്ഥത്തെ വെറുക്കുന്നവരാണ്.

---

《74》 إِنَّ ٱلْمُجْرِمِينَ നിശ്ചയമായും കുറ്റവാളികൾ فِى عَذَابِ جَهَنَّمَ ജഹന്നമിന്റെ (നരക) ശിക്ഷയിൽ خَـٰلِدُونَ നിത്യവാസികളായിരിക്കും 《75》 لَا يُفَتَّرُ അത് അയവ് (ഇളവ്, തളർച്ച) വരുത്തപ്പെടുകയില്ല عَنْهُمْ അവർക്ക്, അവരിൽനിന്ന് وَهُمْ فِيهِ അതിൽ അവർ مُبْلِسُونَ ആശയറ്റ (ആശ മുറിഞ്ഞ)വരുമാകുന്നു 《76》 وَمَا ظَلَمْنَـٰهُمْ നാമവരോട് അക്രമം (അനീതി) ചെയ്തിട്ടില്ല وَلَـٰكِن പക്ഷേ, എങ്കിലും كَانُوا۟ هُمُ അവർ തന്നെയാകുന്നു ٱلظَّـٰلِمِينَ അക്രമികൾ 《77》 وَنَادَوْا۟ അവർ വിളിച്ചുപറയും يَـٰمَـٰلِكُ മാലിക്കേ لِيَقْضِ عَلَيْنَا ഞങ്ങളിൽ വിധിക്കട്ടെ, തീരുമാനം വരുത്തട്ടെ رَبُّكَ തന്റെ (താങ്കളുടെ) റബ്ബ് قَالَ അദ്ദേഹം പറയും إِنَّكُم مَّـٰكِثُونَ നിശ്ചയമായും നിങ്ങൾ താമസിക്കുന്ന (കഴിഞ്ഞുകൂടുന്ന) വരാണ് 《78》 لَقَدْ جِئْنَـٰكُم തീർച്ചയായും നാം നിങ്ങൾക്ക്വന്നു, വന്നിരിക്കുന്നു بِٱلْحَقِّ യഥാർത്ഥവും കൊണ്ട് وَلَـٰكِنَّ أَكْثَرَكُمْ എങ്കിലും നിങ്ങളിലധികവും لِلْحَقِّ യഥാർത്ഥത്തെ (സത്യത്തെ, ന്യായത്തോട്) كَـٰرِهُونَ വെറുക്കുന്നവരാണ്, വെറുത്തവരാണ്, അനിഷ്ടക്കാരാണ്

---

ശിക്ഷ സഹിക്കവയ്യാതെ ഗതിമുട്ടുമ്പോൾ, തങ്ങളുടെ യാതനക്ക് ഒരറുതി ലഭിച്ചെങ്കിലോ എന്ന് മോഹിച്ചുകൊണ്ട് നരകവാസികൾ അതിന്റെ മേൽനോട്ടം വഹിക്കുന്ന മലക്കിനും– മാലികിനെ– വിളിച്ച് അപേക്ഷിക്കുകയാണ്, തങ്ങൾ മരണപ്പെട്ട് പോകത്തക്കവണ്ണം അല്ലാഹുവിൽനിന്നും ഒരു വിധി കിട്ടുവാൻ ശുപാർശ ചെയ്യണമെന്ന്. എന്നാൽ, എനി– പരലോകത്തുവെച്ച്– മരണം ഇല്ലെന്ന കാര്യം അല്ലാഹു തീർച്ചപ്പെടുത്തിക്കഴിഞ്ഞതാണ്. അതുകൊണ്ട് മാലികിന്റെ മറുപടി, അതിന് നിവൃത്തിയില്ല– നിങ്ങൾ ശിക്ഷയിൽ സ്ഥിരമായി കഴിഞ്ഞുകൂടേണ്ടവരാണ്– എന്നായിരിക്കും. അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ.

أَمْ أَبْرَمُوٓا۟ أَمْرًا فَإِنَّا مُبْرِمُونَ ﴿٧٩﴾

﴾79﴿ അതല്ല (-ഒരുപക്ഷേ) അവര്‍ വല്ല കാര്യവും [പരിപാടിയും] ഉറപ്പിച്ചുവെച്ചിരിക്കുന്നുവോ?! എന്നാല്‍, നിശ്ചയമായും നാമും (ചിലത്) ഉറപ്പിച്ചു വെക്കുന്നവരാകുന്നു.

أَمْ يَحْسَبُونَ أَنَّا لَا نَسْمَعُ سِرَّهُمْ وَنَجْوَىٰهُم ۚ بَلَىٰ وَرُسُلُنَا لَدَيْهِمْ يَكْتُبُونَ ﴿٨٠﴾

﴾80﴿ അതല്ലെങ്കില്‍, അവര്‍ വിചാരിക്കുന്നുണ്ടോ, അവരുടെ രഹസ്യവും, (സ്വകാര്യ) മന്ത്രവും നാം കേള്‍ക്കുന്നില്ലെന്ന്?! ഇല്ലാതെ! (കേള്‍ക്കുന്നുണ്ട്.) നമ്മുടെ ദൂതന്‍മാര്‍ അവരുടെ അടുക്കല്‍ എഴുതിക്കൊണ്ടുമിരിക്കുന്നു.

---

﴾79﴿ أَمْ أَبْرَمُوٓا۟ അതല്ല അവര്‍ ഉറപ്പിച്ചുവെച്ചോ أَمْرًا വല്ല കാര്യവും فَإِنَّا എന്നാല്‍ നാം مُبْرِمُونَ ഉറപ്പിക്കുന്നവരാണ് ﴾80﴿ أَمْ يَحْسَبُونَ അതല്ല അവര്‍ വിചാരിക്കുന്നു (കണക്കാക്കുന്നു)വോ أَنَّا لَا نَسْمَعُ നാം കേള്‍ക്കയില്ലെന്ന് سِرَّهُمْ അവരുടെ രഹസ്യം, സ്വകാര്യം وَنَجْوَىٰهُم അവരുടെ മന്ത്രവും, ഗൂഢഭാഷണവും بَلَىٰ അല്ലാതെ, ഇല്ലാതേ (ഉണ്ട്) وَرُسُلُنَا നമ്മുടെ ദൂതന്‍മാര്‍ لَدَيْهِمْ അവരുടെ അടുക്കല്‍ يَكْتُبُونَ എഴുതുകയും (രേഖപ്പെടുത്തുകയും) ചെയ്യുന്നു.

---

സത്യപ്രബോധനത്തെ പരാജയപ്പെടുത്തുവാനുള്ള വല്ല പരിപാടിയോ കുതന്ത്രമോ നടത്തുവാന്‍ അവര്‍ തീര്‍ച്ചപ്പെടുത്തിയിട്ടുണ്ടെങ്കില്‍ അതവര്‍ക്ക് നല്ലതിനല്ല; അവരുടെമേല്‍ തക്ക നടപടി എടുക്കുവാനുള്ള പരിപാടി അല്ലാഹുവും എടുക്കും; അല്ലാഹുവിന്‍റെ നടപടി വിജയിക്കാതിരിക്കയില്ല. രഹസ്യമായി വല്ലതും നടത്തിക്കളയാമെന്ന ധാരണയും വേണ്ട. അവരുടെ ഏത് രഹസ്യവും അല്ലാഹു അറിയാത്തതായിട്ടില്ല. മാത്രമല്ല, അവരുടെ ചെയ്തികളെല്ലാം രേഖപ്പെടുത്തുവാന്‍ ഏല്പിക്കപ്പെട്ട മലക്കുകള്‍ അവരുടെ ഓരോ ചെയ്തിയും രേഖപ്പെടുത്തിക്കൊണ്ടിരിക്കുന്നുമുണ്ട്. എന്ന് സാരം.

قُلْ إِن كَانَ لِلرَّحْمَـٰنِ وَلَدٌ فَأَنَا۠ أَوَّلُ ٱلْعَـٰبِدِينَ ﴿٨١﴾

﴾81﴿ (നബിയേ) പറയുക: പരമകാരുണികന് വല്ല സന്താനവും ഉണ്ടെന്ന് വരികില്‍, ഞാന്‍ (അതിന്‍റെ) ആരാധകന്‍മാരില്‍ ഒന്നാമത്തേവനായിരിക്കും.

سُبۡحَـٰنَ رَبِّ ٱلسَّمَـٰوَٰتِ وَٱلۡأَرۡضِ رَبِّ ٱلۡعَرۡشِ عَمَّا يَصِفُونَ ﴿٨٢﴾

**《82》 ആകാശങ്ങളുടെയും, ഭൂമിയുടെയും റബ്ബ്- അതായത്, അർശിന്റെ [സിംഹാസനത്തിന്റെ] റബ്ബ്- അവർ വർണിച്ച് പറയുന്നതിൽനിന്ന് എത്രയോ പരിശുദ്ധൻ!**

《81》 قُلْ നീ പറയുക إِن كَانَ ഉണ്ടെങ്കിൽ, ഉണ്ടായിരുന്നെങ്കിൽ لِلرَّحْمَـٰنِ റഹ്മാന്ന് وَلَدٌ വല്ല സന്താനവും, മക്കളും فَأَنَا۠ എന്നാൽ ഞാൻ أَوَّلُ ٱلْعَـٰبِدِينَ ആരാധിക്കുന്നവരിൽ ഒന്നാമത്തേവനായിരിക്കും 《82》 سُبْحَـٰنَ മഹാ പരിശുദ്ധൻ, പരിശുദ്ധപ്പെടുത്തുന്നു رَبِّ ٱلسَّمَـٰوَٰتِ ആകാശങ്ങളുടെ റബ്ബ്, റബ്ബിനെ وَٱلْأَرْضِ ഭൂമിയുടെയും رَبِّ ٱلْعَرْشِ അർശിന്റെ റബ്ബ് عَمَّا يَصِفُونَ അവർ വർണിക്കുന്ന (വിവരിക്കുന്നതിൽ നിന്ന്)

മക്കളെ സ്വീകരിക്കുക, മക്കൾ ജനിക്കുക എന്നിങ്ങനെ സൃഷ്ടികളുടേതായ സകലഗുണവിശേഷങ്ങളിൽനിന്നും പരിശുദ്ധനാണവൻ. അതൊന്നും പരമോന്നതനായ അവന്റെ മഹത്വത്തിന് യോജിച്ചതല്ല.

فَذَرْهُمْ يَخُوضُوا۟ وَيَلْعَبُوا۟ حَتَّىٰ يُلَـٰقُوا۟ يَوْمَهُمُ ٱلَّذِى يُوعَدُونَ ﴿٨٣﴾

**《83》 ആകയാൽ അവരെ വിട്ടേക്കുക; അവരോട് താക്കീത് ചെയ്യപ്പെട്ടുവരുന്ന അവരുടെ (ആ) ദിവസവുമായി കണ്ടുമുട്ടുന്നതുവരേക്കും അവർ (തോന്നിയവാസത്തിൽ) മുഴുകിയും, കളിച്ചുംകൊണ്ടിരിക്കട്ടെ!**

وَهُوَ ٱلَّذِى فِى ٱلسَّمَآءِ إِلَـٰهٌ وَفِى ٱلْأَرْضِ إِلَـٰهٌ ۚ وَهُوَ ٱلْحَكِيمُ ٱلْعَلِيمُ ﴿٨٤﴾

**《84》 അവനത്രെ, ആകാശത്തിൽ ആരാധ്യനും, ഭൂമിയിൽ ആരാധ്യനുമായുള്ളവൻ. അവൻതന്നെയാണ്, അഗാധജ്ഞനും, സർവ്വജ്ഞനും.**

وَتَبَارَكَ ٱلَّذِى لَهُۥ مُلْكُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَمَا بَيْنَهُمَا وَعِندَهُۥ عِلْمُ ٱلسَّاعَةِ وَإِلَيْهِ تُرْجَعُونَ ﴿٨٥﴾

**《85》 ആകാശങ്ങളുടെയും, ഭൂമിയുടെയും, അവക്കിടയിലുള്ളതിന്റെയും രാജാധിപത്യം യാതൊരുവന്നുള്ളതാണോ അവൻ, വളരെ മഹത്വം (അഥവാ നന്മ) ഏറിയവനുമാകുന്നു. അവന്റെ അടുക്കലാണ് അന്ത്യസമയത്തിന്റെ അറിവുള്ളതും. അവങ്കലേക്കു തന്നെ നിങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു .**

وَلَا يَمْلِكُ ٱلَّذِينَ يَدْعُونَ مِن دُونِهِ ٱلشَّفَـٰعَةَ إِلَّا مَن شَهِدَ بِٱلْحَقِّ وَهُمْ يَعْلَمُونَ ﴿٨٦﴾

﴿86﴾ അവന് പുറമെ അവർ വിളിച്ചു (പ്രാർത്ഥിച്ചു) കൊണ്ടിരിക്കുന്നവർക്ക് ശുപാർശ ചെയ്യാൻ അധികാരം (അഥവാ കഴിവ്) ഉണ്ടാകുന്നതല്ല; തങ്ങൾ അറിഞ്ഞുകൊണ്ട് യഥാർത്ഥത്തിന് സാക്ഷ്യം വഹിച്ചതാരോ അവർക്കല്ലാതെ.

---

﴿83﴾ فَذَرْهُمْ ആകയാൽ (എന്നാൽ) അവരെ വിട്ടേക്കുക يَخُوضُوا۟ അവർ മുഴുകട്ടെ, മുഴുകുമാറ് وَيَلْعَبُوا۟ വിളയാടുകയും, കളിക്കുകയും حَتَّىٰ يُلَـٰقُوا۟ അവർ കണ്ടെത്തുന്നതുവരെ يَوْمَهُمُ അവരുടെ ദിവസം ٱلَّذِى يُوعَدُونَ അവരോട് വാഗ്ദത്തം (താക്കീത്) ചെയ്യപ്പെടുന്ന ﴿84﴾ فَذَرْهُمْ അവൻ യാതൊരുവനാണ് فِى ٱلسَّمَآءِ إِلَـٰهٌ ആകാശത്തിൽ ആരാധ്യനായ (ദൈവമായ) وَفِى ٱلْأَرْضِ إِلَـٰهٌ ഭൂമിയിലും ആരാധ്യനായ وَتَبَارَكَ ٱلَّذِى ﴿85﴾ അവൻ തന്നെ അഗാധജ്ഞൻ ٱلْعَلِيمُ സർവ്വജ്ഞൻ وَهُوَ ٱلْحَكِيمُ യാതൊരുവൻ മഹത്വം (മേൻമ, ഗുണം) ഏറിയവനുമാകുന്നു لَهُۥ അവനാണ് مُلْكُ ٱلسَّمَـٰوَٰتِ ആകാശങ്ങളുടെ ആധിപത്യം وَٱلْأَرْضِ ഭൂമിയുടെയും وَمَا بَيْنَهُمَا രണ്ടിന്നിടയിലുള്ളതിന്റെയും وَعِندَهُۥ അവന്റെ അടുക്കലാണ്താനും عِلْمُ ٱلسَّاعَةِ അന്ത്യഘട്ടത്തിന്റെ അറിവ് وَإِلَيْهِ അവനിലേക്ക്തന്നെ تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു ﴿86﴾ وَلَا يَمْلِكُ സ്വാധീനമാക്കുക (അധികാരപ്പെടുക, കഴിയുക)യില്ല ٱلَّذِينَ يَدْعُونَ അവർ വിളിച്ചു പ്രാർത്ഥിക്കുന്നവർ مِن دُونِهِ അവന് പുറമെ ٱلشَّفَـٰعَةَ ശുപാർശക്ക് إِلَّا مَن شَهِدَ സാക്ഷ്യം വഹിച്ചവരല്ലാതെ بِٱلْحَقِّ യഥാർത്ഥത്തിന് وَهُمْ يَعْلَمُونَ അവർ അറിഞ്ഞുകൊണ്ട്

---

അല്ലാഹു അല്ലാത്ത ആരാധ്യന്മാർക്ക് തങ്ങളുടെ ആരാധകന്മാർക്കുവേണ്ടി അല്ലാഹുവിങ്കൽ ശുപാർശ ചെയ്യാനോ, സ്വാധീനം ചെലുത്തുവാനോ സമീപിക്കുന്നതല്ല. പക്ഷേ, തൗഹീദിനെപ്പറ്റി ബോധപൂർവ്വം അറിഞ്ഞുകൊണ്ട് അതിന് സാക്ഷ്യംവഹിച്ചിരുന്ന ഈസാ നബി (അ), ഉസൈർ (റ), മലക്കുകൾ മുതലായവർ അതിൽനിന്ന് ഒഴിവാകുന്നു. തങ്ങളെ ആരാധിച്ചുവന്നിരുന്നവരുടെ ആരാധനയെക്കുറിച്ച് അവർ ഒന്നും അറിയുന്നതല്ല. അതിനെ അനുകൂലിക്കുന്നവരുമല്ല അവർ. ഇങ്ങനെയുള്ളവർ അല്ലാഹുവിന്റെ അനുമതിപ്രകാരം സജ്ജനങ്ങൾക്ക് വേണ്ടി അല്ലാഹുവിങ്കൽ ശുപാർശ ചെയ്തെന്ന് വരാം. يومئذ لا تنفع الشفاعة إلا من اذن له الرحمن ورضي له قولا–طه:١٠٩ (അന്നത്തെ ദിവസം, പരമകാരുണികൻ യാതൊരാൾക്ക് അനുമതി നൽകുകയും, അവന്നുവേണ്ടി പറയുവാൻ തൃപ്തിപ്പെടുകയും

ചെയ്തുവോ അങ്ങനെയുള്ളവന്നല്ലാതെ ശുപാർശ ഫലം ചെയ്കയില്ല). ولا يشفعون إلا لمن ارتضى –الأنبياء:٢٨ (അവൻ തൃപ്തിപ്പെട്ട് കൊടുത്തവർക്ക് വേണ്ടിയല്ലാതെ അവർ- മലക്കുകൾ- ശുപാർശ ചെയ്കയില്ല.)

وَلَا يَمۡلِكُ ٱلَّذِينَ يَدۡعُونَ مِن دُونِهِ ٱلشَّفَٰعَةَ إِلَّا مَن شَهِدَ بِٱلۡحَقِّ وَهُمۡ يَعۡلَمُونَ ﴿٨٦﴾

**﴾87﴿ ആരാണ്, അവരെ സൃഷ്ടിച്ചതെന്ന് അവരോട് നീ ചോദിച്ചെങ്കിൽ, അവർ നിശ്ചയമായും പറയും; അല്ലാഹു എന്ന്. അപ്പോൾ, എങ്ങനെയാണവർ (സത്യത്തിൽ നിന്ന്) തെറ്റിക്കപ്പെടുന്നത്?!**

﴾87﴿ وَلَئِن سَأَلۡتَهُم നീ അവരോട് ചോദിച്ചുവെങ്കിൽ مَّنۡ خَلَقَهُمۡ അവരെ സൃഷ്ടിച്ചതാരെന്ന് لَيَقُولُنَّ ٱللَّهُ നിശ്ചയമായും അവർ പറയും അല്ലാഹു എന്ന് فَأَنَّىٰ അപ്പോൾ എങ്ങനെയാണ്, എവിടെ നിന്നാണ് يُؤۡفَكُونَ അവർ തെറ്റിക്കപ്പെടുന്നത്

സ്രഷ്ടാവ് അല്ലാഹുവാണെന്ന ബോധ്യമുള്ള സ്ഥിതിക്ക് അവനല്ലാത്തവരെ ആരാധ്യരായി സ്വീകരിക്കുന്നത് യുക്തിക്കും, ന്യായത്തിനും നിരക്കാത്ത ഒരപരാധമാണ്; വൈരുദ്ധ്യം നിറഞ്ഞതും ആശ്ചര്യകരവുമാണ്.

وَقِيلِهِۦ يَٰرَبِّ إِنَّ هَٰٓؤُلَآءِ قَوۡمٌ لَّا يُؤۡمِنُونَ ﴿٨٨﴾

**﴾88﴿ അദ്ദേഹത്തിന്റെ [റസൂലിന്റെ] വാക്കിനെപ്പറ്റിയും (അല്ലാഹുവിങ്കൽ അറിവുണ്ട്); എന്റെ റബ്ബേ, ഇക്കൂട്ടർ വിശ്വസിക്കാത്ത ഒരു ജനതയാണ്!**

﴾88﴿ وَقِيلِهِ അദ്ദേഹത്തിന്റെ വാക്കും (അദ്ദേഹം പറയുന്നതും) يَٰرَبِّ എന്റെ റബ്ബേ إِنَّ هَٰٓؤُلَآءِ നിശ്ചയമായും ഇക്കൂട്ടർ قَوۡمٌ لَّا يُؤۡمِنُونَ വിശ്വസിക്കാത്ത ഒരു ജനതയാണ്

وعنده علم الساعة (അന്ത്യസമയത്തെക്കുറിച്ചുള്ള അറിവ് അല്ലാഹുവിങ്കലാണ്) എന്ന് 85 -ാം വചനത്തിൽ പറഞ്ഞുവല്ലോ. അതിനോട് ചേർന്നതാണ് ഈ വചനവും. അതായത്, ജനങ്ങളെ സത്യത്തിലേക്ക് വളരെയധികം ക്ഷണിച്ചിട്ടും അവരത് സ്വീകരിക്കാതിരിക്കുന്നതിനെപ്പറ്റി റസൂൽ തിരുമേനിﷺ അല്ലാഹുവിനോട് സങ്കടപ്പെടുന്നതും അല്ലാഹു അറിയുന്നുണ്ടെന്ന് സാരം. തിരുമേനിയെ സാന്ത്വനപ്പെടുത്തിക്കൊണ്ടും, അതേസമയം വിശ്വസിക്കാത്തവരെ താക്കീത് ചെയ്തുകൊണ്ടും അല്ലാഹു പറയുന്നു:

فَٱصۡفَحۡ عَنۡهُمۡ وَقُلۡ سَلَٰمٞۚ فَسَوۡفَ يَعۡلَمُونَ ﴿٨٩﴾

**《89》 എന്നാൽ, (നബിയേ) അവരെ വിട്ട് പിരിഞ്ഞുപോരുക. (അവരോട്) പറഞ്ഞേക്കുകയും ചെയ്യുക; സലാം! അവർ വഴിയെ അറിഞ്ഞുകൊള്ളും!**

---

《89》 فَٱصۡفَحۡ ആകയാൽ തിരിഞ്ഞു (മാറി) കളയുക عَنۡهُمۡ അവരെ വിട്ട്, അവരിൽ നിന്ന് وَقُلۡ നീ പറയുകയും ചെയ്യുക سَلَٰمٞ സലാം എന്ന് فَسَوۡفَ എന്നാൽ പിന്നീട്, വഴിയെ يَعۡلَمُونَ അവർ അറിയുന്നതാണ്

---

തൽക്കാലം അവരിൽനിന്ന് സമാധാനപൂർവ്വം സലാം പറഞ്ഞു പിരിഞ്ഞ് ക്ഷമ കൈക്കൊള്ളുക, അധികം താമസിയാതെ അവരുടെ ധിക്കാരത്തിന്റെ ഫലം അവർക്കറിയാറാകും എന്ന് താൽപര്യം. ഈ വചനം അവതരിച്ച് അൽപ വർഷങ്ങൾക്കകം ഈ വാഗ്ദാനം പുലർന്നുകാണുവാനുള്ള മഹാഭാഗ്യം നബി തിരുമേനിﷺക്ക് ലഭിക്കുകയും ചെയ്തു. ശത്രുക്കൾ അമ്പേ പരാജയപ്പെടുകയും, ജനങ്ങൾ കൂട്ടംകൂട്ടമായി സത്യവിശ്വാസം സ്വീകരിച്ചുകൊണ്ട് അല്ലാഹുവിന്റെ മതത്തിൽ പ്രവേശിക്കുകയും ചെയ്തു.

سبحان وبك رب العزة عما يصفون وسلام على المرسلين والحمد لله رب العامين

# سورة الدخان

# 44. സൂറത്തുദ്ദുഖാൻ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 59 - വിഭാഗം (റുകൂഅ്) 3

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

حمٓ ﴿١﴾

**《1》 ഹാ മീം .**

وَٱلۡكِتَٰبِ ٱلۡمُبِينِ ﴿٢﴾

**《2》 സ്പഷ്ടമായ വേദഗ്രന്ഥം തന്നെയാണ (സത്യം)!**

إِنَّآ أَنزَلۡنَٰهُ فِي لَيۡلَةٖ مُّبَٰرَكَةٍۚ إِنَّا كُنَّا مُنذِرِينَ ﴿٣﴾

**《3》 നിശ്ചയമായും, നാം അതിനെ ഒരു അനുഗൃഹീത രാത്രിയിൽ അവതരിപ്പിച്ചിരിക്കുന്നു. (കാരണം:) നാം മുന്നറിയിപ്പ് നൽകുന്നവരാകുന്നു.**

فِيهَا يُفۡرَقُ كُلُّ أَمۡرٍ حَكِيمٍ ﴿٤﴾

**《4》 യുക്തിമത്തായ എല്ലാ കാര്യവും അതിൽ [ആ രാത്രിയിൽ] വേർതിരി(ച്ചു വിവരി)ക്കപ്പെടുന്നു;**

أَمۡرٗا مِّنۡ عِندِنَآۚ إِنَّا كُنَّا مُرۡسِلِينَ ﴿٥﴾

**《5》 -നമ്മുടെ പക്കൽനിന്നുള്ള കൽപനയായിക്കൊണ്ട്. (കാരണം;) നാം ദൗത്യം നൽകുന്ന [റസൂലുകളെ അയക്കുന്ന] വരാകുന്നു;**

رَحۡمَةٗ مِّن رَّبِّكَۚ إِنَّهُۥ هُوَ ٱلسَّمِيعُ ٱلۡعَلِيمُ ﴿٦﴾

**《6》 നിന്റെ രക്ഷിതാവിങ്കൽനിന്നുള്ള കാരുണ്യമായിക്കൊണ്ട്, നിശ്ചയമായും, അവൻ തന്നെയാണ് (എല്ലാം) കേൾക്കുന്നവനും അറിയുന്നവനും.**

رَبِّ ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَمَا بَيْنَهُمَآ ۖ إِن كُنتُم مُّوقِنِينَ ﴿٧﴾

﴿7﴾ അതായത്, ആകാശങ്ങളുടെയും, ഭൂമിയുടെയും, അവ രണ്ടിനുമിടയിലുള്ളതിന്റെയും രക്ഷിതാവിന്റെ (കാരുണ്യം);- നിങ്ങൾ ദൃഢവിശ്വാസികളാണെങ്കിൽ

لَآ إِلَـٰهَ إِلَّا هُوَ يُحْىِۦ وَيُمِيتُ ۖ رَبُّكُمْ وَرَبُّ ءَابَآئِكُمُ ٱلْأَوَّلِينَ ﴿٨﴾

﴿8﴾ അവനല്ലാതെ ആരാധ്യനേയില്ല;അവൻ ജീവിപ്പിക്കുകയും, മരിപ്പിക്കുകയും ചെയ്യുന്നു. നിങ്ങളുടെ രക്ഷിതാവും,നിങ്ങളുടെ പൂർവ്വികൻമാരായ പിതാക്കളുടെ രക്ഷിതാവുമാകുന്നു (അവൻ).

---

﴿1﴾ حم ഹാമീം ﴿2﴾ وَٱلْكِتَـٰبِ ഗ്രന്ഥം തന്നെ ٱلْمُبِينِ സ്പഷ്ടമായ 3. إِنَّآ أَنزَلْنَـٰهُ നിശ്ചയമായും നാം അത് അവതരിപ്പിച്ചു فِى لَيْلَةٍ ഒരു രാത്രിയിൽ مُّبَـٰرَكَةٍ അനുഗ്രഹീതമായ, ആശീർവദിക്കപ്പെട്ട إِنَّا كُنَّا നിശ്ചയമായും നാം ആകുന്നു مُنذِرِينَ മുന്നറിയിപ്പ് നൽകുന്നവർ ﴿4﴾ فِيهَا അതിൽ يُفْرَقُ വേർതിരിക്കപ്പെടുന്നു, വിവേചിക്കപ്പെടും كُلُّ أَمْرٍ എല്ലാ കാര്യവും حَكِيمٍ യുക്തിമത്തായ, തത്വപൂർണമായ, ബലവത്തായ ﴿5﴾ أَمْرًا കല്പനയായിട്ട്, കാര്യമെന്നനിലക്ക് مِّنْ عِندِنَآ നമ്മുടെ പക്കലുള്ള إِنَّا كُنَّا നിശ്ചയമായും നാം ആകുന്നു مُرْسِلِينَ അയക്കുന്നവർ, ദൗത്യം നൽകുന്നവർ ﴿6﴾ رَحْمَةً കാരുണ്യമായിട്ട് مِّن رَّبِّكَ നിന്റെ റബ്ബിങ്കൽ നിന്നുള്ള إِنَّهُۥ هُوَ അവൻ തന്നെയാണ് ٱلسَّمِيعُ കേൾക്കുന്നവൻ ٱلْعَلِيمُ അറിയുന്നവൻ ﴿7﴾ رَبِّ ٱلسَّمَـٰوَٰتِ അതായത് ആകാശങ്ങളുടെ റബ്ബിന്റെ وَٱلْأَرْضِ ഭൂമിയുടെയും وَمَا بَيْنَهُمَآ രണ്ടിനുമിടയിലുള്ളതിന്റെയും إِن كُنتُم നിങ്ങളാണെങ്കിൽ مُّوقِنِينَ ദൃഢ (ഉറച്ച) വിശ്വാസികൾ ﴿8﴾ لَآ إِلَـٰهَ ഒരു ആരാധ്യനുമില്ല إِلَّا هُوَ അവനല്ലാതെ يُحْىِۦ അവൻ ജീവിപ്പിക്കുന്നു وَيُمِيتُ മരിപ്പിക്കുകയും ചെയ്യുന്നു. رَبُّكُمْ നിങ്ങളുടെ റബ്ബാണ് وَرَبُّ ءَابَآئِكُمُ നിങ്ങളുടെ പിതാക്കളുടെയും റബ്ബാണ് ٱلْأَوَّلِينَ പൂർവ്വികൻമാരായ

---

വാചകഘടനയിൽ പരസ്പരം ബന്ധപ്പെട്ടുനിൽക്കുന്ന ഈ വചനങ്ങളിൽ പല വിഷയങ്ങളും അല്ലാഹു ഉണർത്തുന്നു. വക്രതയും കെട്ടിപ്പിണക്കവും കൂടാതെ വിഷയങ്ങൾ സ്പഷ്ടമായി വിവരിക്കുന്ന വിശുദ്ധ ക്വുർആന്റെ പേരിൽ സത്യം ചെയ്തുകൊണ്ട് ആ ഗ്രന്ഥം ഒരു അനുഗൃഹീത രാത്രിയിലാണ് അവതരിപ്പിക്കുന്നതെന്നും, ജനങ്ങൾ അറിഞ്ഞിരിക്കേണ്ടുന്നതും, അവർക്ക് നേരിടുവാ

നിരിക്കുന്നതുമായ കാര്യങ്ങളെക്കുറിച്ച് മുന്നറിയിപ്പ് നൽകുകയാണ് അതിന്റെ അവതരണോദ്ദേശ്യമെന്നും 2 ഉം 3 ഉം വചനങ്ങളിൽ പ്രസ്താവിക്കുന്നു.

'അനുഗൃഹീതമായ ഒരു രാത്രി'( ليلة مباركة) കൊണ്ട് വിവക്ഷ റമദ്വാൻ മാസത്തിൽ ലൈലത്തുൽ ക്വദ്ർ( ليلة القدر) എന്ന പേരിൽ അറിയപ്പെടുന്ന ദിവസ മത്രെ. ക്വുർആൻ അവതരിപ്പിക്കപ്പെട്ടത് റമദ്വാൻ മാസത്തിൽ ആണെന്ന് (شهر رمضان الذي أنزل فيه القرآن) സൂറത്തുൽ ബക്വറഃയിലും, അതിനെ ലൈലത്തുൽ ക്വദ്റിൽ അവതരിപ്പിച്ചിരിക്കുന്നു എന്ന് (إنا أنزلناه في ليلة القدر) സൂറത്തുൽ ക്വദ്റിലും പ്രസ്താവിച്ചിരിക്കുന്നു. ശഅ്ബാൻ മാസത്തിലെ പതിനഞ്ചാം രാത്രിയാണ് ഉദ്ദേ ശ്യമെന്ന് ചിലർ പറയാറുള്ളത് ശരിയല്ലെന്ന് പ്രധാനപ്പെട്ട മുഫസ്സിറുകളെല്ലാം ചൂണ്ടിക്കാട്ടുന്നത് ഇതുകൊണ്ടാകുന്നു.

നബിﷺക്ക് പ്രവാചകത്വം ലഭിച്ചത് മുതൽ 23 കൊല്ലക്കാലംകൊണ്ടാ യിരുന്നു ക്വുർആന്റെ അവതരണം പൂർത്തിയായതെന്ന വസ്തുത പ്രസിദ്ധമാ ണ്. രാവും പകലും, നാട്ടിലും യാത്രയിലും, ഗ്രീഷ്മത്തിലും വസന്തത്തിലുമെന്നീ വ്യത്യാസമൊന്നും കൂടാതെ, സന്ദർഭത്തിനും ആവശ്യത്തിനും അനുസരിച്ചായി രുന്നു അത്. എന്നിരിക്കെ, ഒരു രാത്രിയിൽ ക്വുർആൻ അവതരിപ്പിച്ചു എന്ന് പറ ഞ്ഞതിന്റെ താൽപര്യം എന്താണ്? ഈ വിഷയത്തിൽ രണ്ട് അഭിപ്രായങ്ങളാണ് പ്രസക്തമായിട്ടുള്ളത്.

1) അല്ലാഹുവിന്റെ ജ്ഞാനരേഖയാകുന്ന മൂലഗ്രന്ഥത്തി(أم الكتاب)ൽ നിന്ന്– അഥവാ ലൗഹുൽ മഹ്ഫൂദ്വി(اللوح المحفوظ)ൽ നിന്ന് –ക്വുർആന്റെ മുഴുവൻ ഭാഗവും അടുത്ത ആകാശലോകത്തേക്ക് ആ രാത്രിയിൽ അവതരിപ്പിച്ചു; പിന്നീട് ആവശ്യാനുസരണം കുറേശ്ശെയായി നബിﷺക്ക് അവിടെനിന്ന് അവതരിപ്പിച്ചു കൊണ്ടിരുന്നു. ഇബ്നു അബ്ബാസ് (റ) മുതലായവരുടെ വ്യാഖ്യാനമാണിത്. മുഫ സ്സിറുകളിൽ അധികമാളുകളും ഈ അഭിപ്രായമാണ് സ്വീകരിച്ചുകാണുന്നത്. ഇബ്നു അബ്ബാസ് (റ)ൽ നിന്ന് ഹാകിം, ബൈഹക്വീ, നസാഈ, ത്വബ്റാനീ (റ) മുതലായ പല മഹാൻമാരും ഇത് നിവേദനം ചെയ്തിട്ടുണ്ട്. (كما في الإتقان) ഇതാണ് ശരിക്കും സ്വീകാര്യവുമായ അഭിപ്രായമെന്ന് ഇമാം അസ്ക്വലാനീ (റ) പ്രത്യേകം എടുത്തുപറയുകയും ചെയ്തിരിക്കുന്നു.

2) ക്വുർആന്റെ അവതരണം ആരംഭിച്ചത് പ്രസ്തുത രാത്രിയിലാകുന്നു വെന്നാണ് ഇമാം ശുഅ്ബീ (റ) മുതലായവരുടെ വ്യാഖ്യാനം. പല മുഫസ്സിറു കളും ഈ അഭിപ്രായമാണ് സ്വീകരിച്ചിട്ടുള്ളത്. ഈ രണ്ട് അഭിപ്രായങ്ങളും തമ്മിൽ പരസ്പര വൈരുദ്ധ്യമില്ലാത്ത സ്ഥിതിക്ക് രണ്ടും ശരിയായിരിക്കുന്നതിന് വിരോ ധമില്ലതാനും. الله أعلم

പക്ഷേ, ഹിറാഗുഹയിൽവെച്ച് നബിﷺക്ക് ഒന്നാമതായി ക്വുർആൻ അവ തരിച്ചത് ഏത് ദിവസത്തിലായിരുന്നുവെന്ന് തിട്ടപ്പെടുത്തിപ്പറയുവാൻ മതിയായ

തെളിവുകളില്ല. റമദാൻ പതിനേഴായിരുന്നുവെന്നാണ് സൂക്ഷ്മാന്വേഷികളായ ചില പണ്ഡിതൻമാർ പറയുന്നത്. അതല്ല, റമദാന്റെ ഒടുവിലത്തെ പത്തിൽ ഒരു രാത്രി യായിരുന്നുവെന്നാണ് മറ്റൊരഭിപ്രായം. ഇതിനെപ്പറ്റി സൂറത്തുൽ ക്വദ്റിൽവെച്ച് കുറെക്കൂടി വിവരം പ്രതീക്ഷിക്കാവുന്നതാണ്. إن شاء الله ഏതായാലും, ആ രാത്രി യെപ്പറ്റി അനുഗൃഹീതമായത്- അഥവാ ആശീർവ്വദിക്കപ്പെട്ടത്( مباركة)എന്ന് വിശേ ഷിപ്പിച്ചതിൽ അടങ്ങിയ തത്വം ശ്രദ്ധേയമാകുന്നു. യുക്തിമത്തായ എല്ലാ കാര്യ ങ്ങളും ആ രാത്രിയിൽ വേർതിരിച്ച് വിവേചനം ചെയ്യപ്പെടുന്നു. (فيها يفرق كل امر حكيم) ഇതാണത്.

كل أمر حكيم എന്ന വാക്കിന് യുക്തമായ എല്ലാ കാര്യങ്ങളും എന്നും ബലവത്തായ എല്ലാ കാര്യങ്ങളും എന്നും ഉദ്ദേശ്യാർത്ഥങ്ങൾ നൽകപ്പെട്ടിട്ടുണ്ട്. 'നമ്മുടെ പക്കൽനിന്നുള്ള കല്പനയായിക്കൊണ്ട്'( أمر من عندنا) എന്ന് പറഞ്ഞിരി ക്കകൊണ്ട് രണ്ടാമത്തെ അർത്ഥത്തിനാണ് കൂടുതൽ ന്യായം കാണുന്നത്. അല്ലാ ഹുവിന്റെ പക്കൽ നിന്നുള്ളതാകയാൽ മാറ്റത്തിരുത്തുകൾക്കോ, ഏതെങ്കിലും ന്യൂനതകൾക്കോ ഇടമില്ലാത്തവിധം സുശക്തവും ബലവത്തുമായ കാര്യങ്ങൾ ആ രാത്രിയിൽ പ്രത്യേകം പ്രത്യേകം വിവരിക്കപ്പെടുമെന്ന് ഈ വാക്ക് സൂചിപ്പി ക്കുന്നു. എല്ലാ കാര്യങ്ങളുടെയും മൂലരേഖയായ 'ലൗഹുൽ മഹ്ഫൂദ്വി'ൽ നിന്ന് അതത് കൊല്ലങ്ങളിൽ ലോകത്ത് നടക്കുന്നതും, നടക്കേണ്ടതുമായ കാര്യങ്ങൾ മലക്കുകൾക്ക് ആ രാത്രിയിൽ വിവരിച്ചുകൊടുക്കുമെന്നാണ് 4 -ാം വചനത്തിന്റെ വ്യാഖ്യാനമായി പ്രധാന മുഫസ്സിറുകൾ പൊതുവിൽ അംഗീകരിച്ചിട്ടുള്ളത്. ഇബ്നു ഉമർ (റ), മുജാഹിദ് (റ), അബൂമാലിക് (റ), ദ്വഹ്ഹാക് (റ) തുടങ്ങിയവർ പ്രസ്താ വിക്കുന്നതും അതുതന്നെയാകുന്നു.ലൈലത്തുൽ ക്വദ്ർകൊല്ലംതോറും ആവർത്തിക്കപ്പെടുന്ന ഒരു വിശേഷരാത്രിയാണെന്ന അടിസ്ഥാനത്തിലാണ് ഈ വ്യാഖ്യാനം എന്ന് സ്പഷ്ടമാണ്. ക്വുർആൻ അവതരിപ്പിക്കുവാൻ തുടങ്ങിയ ആ ഒരേ ഒരു രാത്രിക്കാണ് 'ലൈലത്തുൽ ക്വദ്ർ' എന്ന് പറയുന്നതെന്നത്രെ മറ്റു ചിലരുടെ അഭിപ്രായം. ക്വുർആന്റെ അവതരണംമുഖേന, സത്യാസത്യവിവേച നവും, ലോകർക്ക് വേണ്ടുന്ന മാർഗദർശനവും നൽകുവാൻ ആരംഭിച്ചതിനെയാണ് ഈ വചനം ചൂണ്ടിക്കാട്ടുന്നത് എന്നുമാണ് ഈ അഭിപ്രായക്കാർ പറയുന്നത്.

ലൈലത്തുൽ ക്വദ്റിൽ ക്വുർആൻ അവതരിപ്പിച്ചുവെന്ന് പറഞ്ഞത് ക്വുർആൻ അവതരിപ്പിക്കുവാൻ തുടങ്ങിയതിനെ ഉദ്ദേശിച്ചാണെന്നുവെ ച്ചാൽപോലും ലൈലത്തുൽ ക്വദ്ർ കൊല്ലംതോറും ആവർത്തിക്കുമെന്നുള്ളതിന് അത് വിരുദ്ധമാകുന്നില്ല. പ്രബലവും പ്രസിദ്ധവുമായ പല ഹദീഥുകൾ മുഖേനയും സ്ഥാപിതമായിട്ടുള്ളതുമാണത്. ക്വുർആന്റെ വാചകങ്ങൾ ഇതിന് ബലം കൂട്ടു കയും ചെയ്യുന്നു. ക്വുർആന്റെ അവതരണത്തെപ്പറ്റി നാം അതിനെ അവതരി പ്പിച്ചു( إنا أنزلناه) എന്ന് ഭൂതകാലരൂപത്തിലാണ് ഇവിടെയും സൂ: ക്വദ്റിലും അല്ലാഹു പറഞ്ഞിരിക്കുന്നത്. അവതരിപ്പിച്ചുവെന്ന് പറഞ്ഞത് ലൗഹുൽ മഹ്ഫൂദ്വിൽനിന്ന് ആകാശത്തിലേക്ക് അവതരിപ്പിച്ചതിനെ ഉദ്ദേശിച്ചാകട്ടെ, നബിﷺക്ക് അവതരി

പ്പിച്ചു കൊടുക്കുവാൻ തുടങ്ങിയതിനെ ഉദ്ദേശിച്ചാകട്ടെ, പ്രസ്തുത രാത്രിയെപ്പറ്റി പറഞ്ഞപ്പോൾ അതിൽ വേർതിരിച്ച് വിവരിക്കപ്പെടുന്നു(فيها يفرق)എന്ന് ഇവിടെയും, ആ രാത്രിയിൽ മലക്കുകൾ ഇറങ്ങുമെന്നും മറ്റും(تنزل الملئكة)സൂറത്തുൽ ക്വദ്റിലും പ്രസ്താവിച്ചിരിക്കുന്നതും ശ്രദ്ധേയമാകുന്നു. ഇത് പോലെയുള്ള ക്രിയാരൂപങ്ങൾ വർത്തമാനകാലത്തെയോ ഭാവികാലത്തെയോ ആണ് കുറിക്കുന്നതെന്ന് പറയേണ്ടതില്ല. അപ്പോൾ, മലക്കുകളുടെ വരവും, കാര്യങ്ങളെ വേർതിരിക്കലും ഒരിക്കൽ ഉണ്ടായിക്കഴിഞ്ഞുവെന്നല്ല- ഉണ്ടായിക്കൊണ്ടിരിക്കും എന്നത്രെ- ഈ വാക്കുകൾ നേർക്കുനേരെ കാട്ടിത്തരുന്നത്. ഹദീഥുകളിലാണെങ്കിൽ ഈ സംഗതി തുറന്നഭാഷയിൽ വ്യക്തമായിത്തന്നെ പ്രസ്താവിക്കുന്നുമുണ്ട്. കൂടുതൽ വിവരം സൂറത്തുൽ ക്വദ്റിന്റെ വ്യാഖ്യാനത്തിൽ വരുന്നതാണ്. إن شاء الله

ലോകരുടെ എല്ലാ സ്ഥിതിഗതികളും, ആവശ്യങ്ങളും കണ്ടറിയുന്നവനാണ് അല്ലാഹു. അവന്റെ കാരുണ്യം നിമിത്തമാണ് അവൻ ക്വുർആൻ മുതലായ വേദഗ്രന്ഥങ്ങൾ അവതരിപ്പിച്ചും, പ്രവാചകൻമാരെ അയച്ചും ജനങ്ങൾക്ക് സന്ദേശങ്ങൾ എത്തിക്കുന്നത്. അവനാണ് സർവ്വലോകനിയന്താവും, ആരാധനക്കർഹനും എന്നൊക്കെയാണ് തുടർന്നുള്ള വചനങ്ങളിൽ പ്രസ്താവിച്ചതിന്റെ ചുരുക്കം.

بَلْ هُمْ فِى شَكٍّ يَلْعَبُونَ ﴿٩﴾

**《9》 എങ്കിലും, അവർ [അവിശ്വാസികൾ] സംശയത്തിൽ (പെട്ട്) കളിച്ചുകൊണ്ടിരിക്കുകയാണ്.**

فَٱرْتَقِبْ يَوْمَ تَأْتِى ٱلسَّمَآءُ بِدُخَانٍ مُّبِينٍ ﴿١٠﴾

**《10》 അതിനാൽ, ആകാശം സ്പഷ്ടമായ ഒരു (തരം) പുകയും കൊണ്ടുവരുന്ന ദിവസം നീ പ്രതീക്ഷിക്കുക;-**

يَغْشَى ٱلنَّاسَ ۖ هَٰذَا عَذَابٌ أَلِيمٌ ﴿١١﴾

**《11》 അത് മനുഷ്യരെ മൂടുന്നതാണ്. ഇത് വേദനയേറിയ ഒരു ശിക്ഷയായിരിക്കും.**

رَّبَّنَا ٱكْشِفْ عَنَّا ٱلْعَذَابَ إِنَّا مُؤْمِنُونَ ﴿١٢﴾

**《12》 (അവർ പറയും:) ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളിൽനിന്ന് ശിക്ഷ ഒഴിവാക്കിത്തരേണമേ! നിശ്ചയമായും ഞങ്ങൾ വിശ്വസിക്കുന്നവരാണ്.**

أَنَّىٰ لَهُمُ ٱلذِّكْرَىٰ وَقَدْ جَآءَهُمْ رَسُولٌ مُّبِينٌ ﴿١٣﴾

﴿13﴾ എവിടെനിന്നാണ് അവർക്ക് ഉപദേശം (ഫലപ്രദമാകുന്നത്)? അവരുടെ അടുക്കൽ സ്പഷ്ടമായ ഒരു റസൂൽ [ദൈവദൂതൻ] ചെന്നിട്ടുണ്ടല്ലോ!-

ثُمَّ تَوَلَّوْا۟ عَنْهُ وَقَالُوا۟ مُعَلَّمٌ مَّجْنُونٌ ﴿١٤﴾

﴿14﴾ എന്നിട്ട് അവർ അദ്ദേഹത്തിൽ നിന്ന് പിൻമാറിക്കളയുകയാണ് ചെയ്തത്. അവർ പറയുകയും ചെയ്തു: അഭ്യസിപ്പിക്കപ്പെട്ടവൻ, ഭ്രാന്തൻ (എന്നൊക്കെ)!

إِنَّا كَاشِفُوا۟ ٱلْعَذَابِ قَلِيلًا ۚ إِنَّكُمْ عَآئِدُونَ ﴿١٥﴾

﴿15﴾ നാം ശിക്ഷ അൽപമൊന്ന് ഒഴിവാക്കിക്കൊടുക്കുന്നതാണ്. (അവിശ്വാസികളേ) നിശ്ചയമായും നിങ്ങൾ (വീണ്ടും) മടങ്ങുന്നവരാകുന്നു.

يَوْمَ نَبْطِشُ ٱلْبَطْشَةَ ٱلْكُبْرَىٰٓ إِنَّا مُنتَقِمُونَ ﴿١٦﴾

﴿16﴾ ഏറ്റവും വലിയ പിടുത്തം നാം പിടിക്കുന്ന ദിവസം! നിശ്ചയമായും (അന്ന്) നാം പ്രതികാര (ശിക്ഷാ) നടപടി എടുക്കുന്നവരായിരിക്കും.

---

﴿9﴾ بَلْ هُمْ എങ്കിലും (പക്ഷേ) അവർ فِى شَكٍّ സംശയത്തിൽ يَلْعَبُونَ കളിക്കുകയാണ്, വിളയാടുന്നു ﴿10﴾ فَٱرْتَقِبْ അതിനാൽ നീ പ്രതീക്ഷിക്കുക يَوْمَ تَأْتِى വരുന്ന ദിവസം ٱلسَّمَآءُ ആകാശം بِدُخَانٍ ഒരു പുകയും കൊണ്ട് مُّبِينٍ സ്പഷ്ടമായ, വ്യക്തമായ ﴿11﴾ يَغْشَى ٱلنَّاسَ അത് മനുഷ്യരെ മൂടും هَـٰذَا ഇത് عَذَابٌ أَلِيمٌ വേദനയേറിയ ഒരു ശിക്ഷയാണ് ﴿12﴾ رَّبَّنَا ഞങ്ങളുടെ റബ്ബേ ٱكْشِفْ عَنَّا ഞങ്ങളിൽനിന്ന് ഒഴിവാക്കി (തുറവിയാക്കി)ത്തരണേ ٱلْعَذَابَ ശിക്ഷയെ إِنَّا مُؤْمِنُونَ നിശ്ചയമായും ഞങ്ങൾ വിശ്വസിക്കുന്നവരാണ് ﴿13﴾ أَنَّىٰ എങ്ങനെ (എവിടെ നിന്ന്) لَهُمُ അവർക്ക് ٱلذِّكْرَىٰ ഓർമ, ബോധം, ഉപദേശം وَقَدْ جَآءَهُمْ അവർക്ക് വന്നിട്ടുണ്ട് رَسُولٌ مُّبِينٌ സ്പഷ്ടമായ ഒരു റസൂൽ ﴿14﴾ ثُمَّ تَوَلَّوْا۟ عَنْهُ എന്നിട്ട് അദ്ദേഹത്തിൽനിന്ന് അവർ പിൻമാറി (തിരിഞ്ഞുപോയി) وَقَالُوا۟ അവർ പറയുകയും ചെയ്തു مُعَلَّمٌ അഭ്യസിപ്പിക്കപ്പെട്ട (പഠിപ്പിക്കപ്പെട്ട) ഒരുവൻ مَّجْنُون ഭ്രാന്തൻ ﴿15﴾ إِنَّا كَاشِفُوا۟ നാം ഒഴിവാ

ക്കുന്ന (തുറവിയാക്കുന്ന) വരാണ് ٱلْعَذَابِ ശിക്ഷയെ قَلِيلًا അൽപം, കുറച്ച് إِنَّكُمْ നിശ്ചയമായും നിങ്ങൾ عَآئِدُونَ മടങ്ങുന്നവരാണ്, ആവർത്തിക്കുന്നവരാണ് ﴾16﴿ يَوْمَ نَبْطِشُ നാം പിടിക്കുന്ന ദിവസം ٱلْبَطْشَةَ ٱلْكُبْرَىٰٓ ഏറ്റവും വലിയപിടുത്തം إِنَّا مُنتَقِمُونَ നിശ്ചയമായും നാം പ്രതികാര (ശിക്ഷാ) നടപടി എടുക്കുന്നവരാണ്.

---

ആകാശം പുകകൊണ്ടുവരുന്ന ദിവസം (يوم تأتي السماء بدخان مبين) എന്ന് പറഞ്ഞത് കഴിഞ്ഞുപോയ ഒരു സംഭവത്തെ ഉദ്ദേശിച്ചാണോ, ക്വിയാമത്തുനാളിൽ അടയാളങ്ങളിൽ ഒന്നായി വരുവാനിരിക്കുന്ന ഒരു സംഭവത്തെ ഉദ്ദേശിച്ചാണോ എന്ന് വ്യാഖ്യാതാക്കൾക്കിടയിൽ രണ്ട് പക്ഷമുണ്ട്. ഇബ്നുമസ്ഊദ് (റ)ന്റെയും മിക്ക ക്വുർആൻ വ്യാഖ്യാതാക്കളുടെയും അഭിപ്രായവുമാണ്. ഇമാം ബുഖാരിയും മുസ്‌ലിമും (റ) ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു; ക്വിയാമത്ത് നാളിന്നടുത്തു സംഭവിക്കാനിരിക്കുന്ന ഒരു പുകയാണ് ഇത് എന്ന് കൂഫായിൽ വെച്ച് ഒരാൾ പ്രസ്താവിക്കുകയുണ്ടായി. അതിനെപ്പറ്റി മസ്റൂക് (مسروق رضـ) ഇബ്നു മസ്ഊദ് (റ) നോട് ചോദിച്ചു.നിശ്ചയമില്ലാത്തതിനെക്കുറിച്ച് അല്ലാഹു വിനറിയാം എന്ന് പറഞ്ഞാൽപോരേ എന്നും മറ്റും പറഞ്ഞ് ആക്ഷേപിച്ചുകൊണ്ട് ഇബ്നു മസ്ഊദ് (റ) ഇങ്ങനെ പ്രസ്താവിച്ചു:-

ക്വുറൈശികളുടെ ധിക്കാരം മുഴുത്തപ്പോൾ, മുമ്പ് യൂസുഫ് നബി(അ)യുടെ കാലത്തുണ്ടായതുപോലെയുള്ള ഒരു ക്ഷാമം വഴി അവരെ പാക പ്പെടുത്തണമെന്ന് നബിﷺ അല്ലാഹുവിനോട് പ്രാർത്ഥിച്ചു. അങ്ങനെ,ക്ഷാമം പിടി പെടുകയും, അവർ എല്ലും ശവവും ഭക്ഷിക്കേണ്ടിവരികയും ചെയ്തു. പട്ടിണി യുടെ കാഠിന്യം നിമിത്തം മേൽപ്പോട്ട് നോക്കിയാൽ ആകമാനം പുകമൂടിയതായി അവർക്ക് തോന്നിയിരുന്നു. ഈ ശിക്ഷയിൽ നിന്ന് തങ്ങളെ ഒഴിവാക്കിത്തരുവാൻ പ്രാർത്ഥിക്കണമെന്നും, തങ്ങൾ വിശ്വസിച്ചുകൊള്ളാമെന്നും അവർ നബിﷺയോട് അപേക്ഷിച്ചു. തിരുമേനി പ്രാർത്ഥിക്കുകയും മഴ വർഷിച്ച് സുഖം കൈവരുകയും ഉണ്ടായി. ഈ അവസരത്തിലായിരുന്നു إنا كاشفوا العذاب قليلا الخ (നാം ശിക്ഷ അൽപ മൊന്ന് ഒഴിവാക്കുന്നതാണ്. നിശ്ചയമായും നിങ്ങൾ വീണ്ടും മടങ്ങുന്നവരാണ്.) എന്ന് അല്ലാഹു അവതരിപ്പിച്ചത്. സൗഖ്യം ലഭിച്ചപ്പോൾ അവർ പഴയപടി തന്നെ ആയിത്തീരുകയും ചെയ്തു. അപ്പോൾ يوم نبطش (നാം ഏറ്റവും വലിയ പിടുത്തം പിടിക്കുന്ന ദിവസം! നാം പ്രതികാരശിക്ഷ നടത്തുന്നവരാണ്.) എന്ന വചനം അവതരിച്ചു. അങ്ങനെ, ബദ്ർ യുദ്ധത്തിൽവെച്ച് അല്ലാഹു അവരിൽ ശിക്ഷാ നട പടി എടുക്കുകയും ചെയ്തു. (ബു; മു.)

കഴിഞ്ഞുപോയ രണ്ട് സംഭവങ്ങളാണ് പുക(الدخان)യും ഏറ്റവും വലിയ പിടുത്ത(البطشة الكبرى)വും എന്ന് ഈ ഹദീഥിൽ നിന്ന് വ്യക്തമാകുന്നു. ഈ ശിക്ഷ ക്കുള്ള കാരണമാണ് 9 -ാം വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്. ശിക്ഷയെക്കുറിച്ചുള്ള താക്കീതും, അതിന്റെ സ്വഭാവവുമാണ് 10 ഉം 11 ഉം വചനങ്ങളിൽ കാണുന്നത്.

12 -ാം വചനത്തിൽ ശിക്ഷയിൽനിന്ന് മോചനം നൽകുവാനുള്ള അവരുടെ അപേക്ഷയാണ്. നബിﷺയുടെ ദൗത്യവും, ഉപദേശങ്ങളും സ്വീകരിക്കാത്തതിരിക്കട്ടെ, നബിﷺയെപ്പറ്റി അവർ പല അസംബന്ധങ്ങളും പറഞ്ഞുകൊണ്ടിരിക്കുകയും ചെയ്യുന്നു. ഇവനെ ആരൊക്കെയോ എന്തൊക്കെയോ പഠിപ്പിച്ചുവിട്ടതാണ്എന്നും, ഇവനൊരു ഭ്രാന്തനാണ്എന്നുമൊക്കെപ്പറഞ്ഞ് പരിഹസിച്ചുകൊണ്ടിരിക്കുകയാണവർ. എന്നിരിക്കെ, ഇപ്പോൾ അവർക്ക് എവിടെ നിന്നാണ് ഈ ബോധം വന്നത്? എന്നത്രെ 13, 14 വചനങ്ങളിൽ ചോദിക്കുന്നത്. ഏതായാലും, കുറച്ച് കാലത്തേക്ക് ശിക്ഷയിൽ നിന്ന് അവർക്ക് ഒഴിവ് നൽകാം. പക്ഷേ, അവരുടെ മനസ്സ് മടങ്ങിയിട്ടില്ല; അവർ എനിയും പഴയ സ്വഭാവം ആവർത്തിക്കുക തന്നെ ചെയ്യും, എന്നിങ്ങനെയുള്ള ഒരു പ്രവചനമാണ് 15 -ാം വചനം. വീണ്ടും പഴയ നിലയിലേക്ക് മടങ്ങുന്നപക്ഷം ഉണ്ടാകുന്ന പ്രതികാരശിക്ഷയെക്കുറിച്ച് 16 -ാം വചനത്തിൽ താക്കീത് നൽകുകയും ചെയ്യുന്നു. ഈ പ്രതികാരശിക്ഷയായിരുന്നു ബദ്റിൽവെച്ച് മുശ്രിക്കുകൾ അനുഭവിക്കേണ്ടിവന്നത്.

കിയാമത്ത്നാളിന്റെ അടയാളങ്ങളായി നബിﷺപ്രസ്താവിച്ച കൂട്ടത്തിൽ ഒന്ന് പുക( الدخان) യാണെന്ന് ഹുദൈഫഃ (റ)യും അബൂഹുറയ്റഃ (റ)യും പറഞ്ഞതായി മുസ്ലിം (റ) നിവേദനം ചെയ്തിട്ടുണ്ട്. ഈ പുകയാണ് ഇവിടെയും ഉദ്ദേശ്യമെന്നും, വമ്പിച്ച പിടുത്തം കൊണ്ടുദ്ദേശ്യം കിയാമത്ത്നാളിലെ പിടുത്തമാണെന്നുമാണ് ഇബ്നു അബ്ബാസ് (റ) മുതലായ ചിലരുടെ അഭിപ്രായം. ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി ഇബ്നുജരീർ (റ) ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു; ഏറ്റവും വലിയ പിടുത്തം എന്ന് പറഞ്ഞത് ബദർ യുദ്ധമാണെന്ന് ഇബ്നു മസ്ഊദ് പറയുന്നു.എന്റെ അഭിപ്രായം അത് കിയാമത്ത് നാളാണെന്നാകുന്നു. ഇബ്നു കഥീർ (റ) ചൂണ്ടിക്കാട്ടിയതുപോലെ, ഇബ്നുമസ്ഊദ് (റ)ന്റെ വ്യാഖ്യാനം അനുസരിച്ച് ഒരു പുക യഥാർത്ഥത്തിൽ ഉണ്ടായിട്ടില്ലെന്നും, പട്ടിണിയുടെ കാഠിന്യം നിമിത്തം മേല്പോട്ട് നോക്കിയാൽ പുക മൂടിയ പ്രതീതി ഖുറൈശികൾക്ക് തോന്നുകമാത്രമേ ഉണ്ടായിട്ടുള്ളൂവെന്നും വ്യക്തമാണ്. ഖുർആനിലാകട്ടെ, ആകാശം പുക കൊണ്ടുവരുമെന്നും, അത് സ്പഷ്ടമായ പുകയായിരിക്കുമെന്നും ആ പുക മനുഷ്യരെ മൂടുമെന്നും, ഇത് വേദനയേറിയ ഒരു ശിക്ഷയാണെന്നും വ്യക്തമായി പ്രസ്താവിച്ചിരിക്കയാണ്. ഇത് കണക്കിലെടുക്കുമ്പോൾ ഇബ്നു അബ്ബാസ് (റ)ന്റെ അഭിപ്രായത്തിനാണ് കൂടുതൽ പ്രസക്തി കാണുന്നത്. എനി, ഈ ആയത്തിൽ പ്രസ്താവിച്ച പുക ഇബ്നു മസ്ഊദ് (റ) പ്രസ്താവിച്ച അതേപുക തന്നെയാണെന്നുവച്ചാലും, കിയാമത്തുനാളിൽ മറ്റൊരു പുക- നബിവചനത്തിൽ പ്രസ്താവിക്കപ്പെട്ട പുക- വേറെയും ഉണ്ടാകുന്നതിന് വിരോധമില്ല. എല്ലാറ്റിലും വെച്ച് ഏറ്റവും വമ്പിച്ച പിടുത്തത്തിന്റെ ദിവസം അതാണല്ലോ. കിയാമത്ത്നാളിൽ ശിക്ഷയിൽ നിന്ന് ഒഴിവാക്കിക്കൊടുത്താൽ ഞങ്ങൾ മേലിൽ വിശ്വസിച്ചുകൊള്ളാമെന്ന് അവിശ്വാസികൾ അപേക്ഷിക്കുമെന്നും, ഐഹികജീവിതത്തിലേക്ക് രണ്ടാമത് മടക്കിയാലും അവർ പഴയ നിലതന്നെ ആവർത്തിക്കുമെന്നും ഖുർആൻ പലപ്പോഴും പ്രസ്താവിക്കാറുള്ളതുമാകുന്നു. الله أعلم

۞ وَلَقَدْ فَتَنَّا قَبْلَهُمْ قَوْمَ فِرْعَوْنَ وَجَآءَهُمْ رَسُولٌ كَرِيمٌ ﴿١٧﴾

**﴾17﴿ തീർച്ചയായും, ഇവരുടെ മുമ്പ് ഫിർഔന്റെ ജനതയെ നാം പരീക്ഷണം ചെയ്കയുണ്ടായി. മാന്യനായ ഒരു റസൂൽ അവരുടെ അടുക്കൽ ചെല്ലുകയും ചെയ്തു.**

أَنْ أَدُّوٓا۟ إِلَىَّ عِبَادَ ٱللَّهِ ۖ إِنِّى لَكُمْ رَسُولٌ أَمِينٌ ﴿١٨﴾

**﴾18﴿ (ദൗത്യം ഇവയാണ്:) അല്ലാഹുവിന്റെ അടിയാന്മാരെ എനിക്ക് വിട്ടുതന്നേക്കുവിൻ; നിശ്ചയമായും ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ ഒരു റസൂലാകുന്നു എന്നും;-**

وَأَن لَّا تَعْلُوا۟ عَلَى ٱللَّهِ ۖ إِنِّىٓ ءَاتِيكُم بِسُلْطَـٰنٍ مُّبِينٍ ﴿١٩﴾

**﴾19﴿ നിങ്ങൾ അല്ലാഹുവിനെതിരിൽ ഔന്നത്യം [പൊങ്ങച്ചം] കാണിക്കരുത്; നിശ്ചയമായും ഞാൻ നിങ്ങൾക്ക് സ്പഷ്ടമായ (അധികൃതലക്ഷ്യം) കൊണ്ടുവന്നു തരാം എന്നും.**

وَإِنِّى عُذْتُ بِرَبِّى وَرَبِّكُمْ أَن تَرْجُمُونِ ﴿٢٠﴾

**﴾20﴿ നിങ്ങൾ എന്നെ എറിഞ്ഞാട്ടുന്നതിനെപ്പറ്റി എന്റെയും നിങ്ങളുടെയും രക്ഷിതാവായുള്ളവനിൽ ഞാൻ ശരണം പ്രാപിക്കുന്നു.**

وَإِن لَّمْ تُؤْمِنُوا۟ لِى فَٱعْتَزِلُونِ ﴿٢١﴾

**﴾21﴿ നിങ്ങൾ എന്നെ വിശ്വസിക്കുന്നില്ലെങ്കിൽ, എന്നെ നിങ്ങൾ വിട്ടകന്നുപോയിക്കൊള്ളുവിൻ.**

---

﴾**17**﴿ وَلَقَدْ فَتَنَّا തീർച്ചയായും നാം പരീക്ഷിക്കുകയുണ്ടായി قَبْلَهُم ഇവരുടെ മുമ്പ് قَوْمَ فِرْعَوْنَ ഫിർഔന്റെ ജനതയെ وَجَآءَهُمْ അവർക്ക് ചെല്ലുക (വരുക)യും ചെയ്തു رَسُولٌ كَرِيمٌ മാന്യനായ ഒരു ദൂതൻ ﴾**18**﴿ أَنْ أَدُّوٓا۟ നിങ്ങൾ വിട്ടുതരുവിൻ (ചേർത്തുതരുവിൻ) إِلَىَّ എനിക്ക്, എന്നിലേക്ക് عِبَادَ ٱللَّهِ അല്ലാഹുവിന്റെ അടിയാൻമാരെ إِنِّى لَكُمْ നിശ്ചയമായും ഞാൻ നിങ്ങൾക്ക് വരാം, തരാം رَسُولٌ أَمِينٌ പ്രത്യക്ഷമായ അധികൃതലക്ഷ്യംകൊണ്ട് ﴾**19**﴿ وَأَن لَّا تَعْلُوا۟ നിങ്ങൾ ഔന്നിത്യം (പൊ

ങ്ങച്ചം) കാട്ടരുതെന്നും عَلَى ٱللَّهِ അല്ലാഹുവിന്റെ മേൽ إِنِّىٓ ءَاتِيكُم നിശ്ചയമായും ഞാൻ നിങ്ങൾക്ക് വരാം,തരാം بِسُلْطَٰنٍ مُّبِينٍ പ്രത്യക്ഷമായ അധികൃതലക്ഷ്യം കൊണ്ട് ﴾20﴿ وَإِنِّى عُذْتُ ഞാൻ ശരണം (രക്ഷ) പ്രാപിക്കുന്നു بِرَبِّى എന്റെ റബ്ബിൽ وَرَبِّكُمْ നിങ്ങളുടെ റബ്ബ് أَن تَرْجُمُونِ നിങ്ങളെന്നെ എറിഞ്ഞാട്ടുന്ന (എറിഞ്ഞുകൊല്ലുന്ന)തിനെപ്പറ്റി ﴾21﴿ وَإِن لَّمْ تُؤْمِنُوا۟ നിങ്ങൾ വിശ്വസിക്കുന്നില്ലെങ്കിൽ لِى എന്നെ (ഞാൻ പറയുന്നത്) فَٱعْتَزِلُونِ നിങ്ങളെന്നെ വിട്ടു (അകന്നു) പോകുക

---

ഇസ്റാഈല്യരെ മർദ്ദിക്കുന്നത് നിറുത്തൽ ചെയ്യുകയും അവരെ തന്നോടൊപ്പം (ഫലസ്തീനിലേക്ക്) വിട്ടയക്കുകയും വേണമെന്ന് മൂസാ നബി (അ) ആവശ്യപ്പെട്ടിരുന്നു. (ത്വാഹാ: 47) അല്ലാഹുവിന്റെ അടിയാൻമാരെ വിട്ടുതരണംഎന്ന് പറഞ്ഞതിന്റെ താൽപര്യവും അതുതന്നെയാകുന്നു. എറിഞ്ഞാട്ടുകഎന്നർത്ഥം കൽപിച്ച ترجمون എന്ന പദത്തിന് എറിഞ്ഞുകൊല്ലുക, ബഹിഷ്കരിക്കുക, മർദ്ദിക്കുകഎന്നിങ്ങനെയുള്ള അർത്ഥങ്ങളും വരാവുന്നതാണ്. ഞാൻ പറയുന്നത് നിങ്ങൾക്ക് വിശ്വാസമില്ലെങ്കിൽ നിങ്ങളെന്നെ സ്വൈരം കെടുത്താതിരിക്കുകയെങ്കിലും വേണമെന്നും അദ്ദേഹം ഉപദേശിച്ചു. ഫിർഔനും ജനതയും അദ്ദേഹത്തിന്റെ വാക്കുകൾ ഒന്നും ചെവിക്കൊണ്ടില്ല; അവർ ധിക്കാരം തുടരുകതന്നെ ചെയ്തു.

فَدَعَا رَبَّهُۥٓ أَنَّ هَٰٓؤُلَآءِ قَوْمٌ مُّجْرِمُونَ ﴿٢٢﴾

**﴾22﴿ അങ്ങനെ, അദ്ദേഹം തന്റെ റബ്ബിനെ വിളി(ച്ചു പ്രാർത്ഥി)ച്ചു; ഇക്കൂട്ടർ കുറ്റവാളികളായ ഒരു ജനതയാണ്! [വേണ്ടുന്ന നടപടി എടുക്കണേ!] എന്ന്.**

فَأَسْرِ بِعِبَادِى لَيْلًا إِنَّكُم مُّتَّبَعُونَ ﴿٢٣﴾

**﴾23﴿ (റബ്ബ് മറുപടി നൽകി:) എന്നാൽ, നീ എന്റെ അടിയാൻമാരെയും കൊണ്ട് ഒരു രാത്രിയിൽ രാപ്രയാണം ചെയ്യുക; നിശ്ചയമായും, നിങ്ങൾ പിൻതുടരപ്പെടുന്നവരായിരിക്കും.**

وَٱتْرُكِ ٱلْبَحْرَ رَهْوًا ۖ إِنَّهُمْ جُندٌ مُّغْرَقُونَ ﴿٢٤﴾

**﴾24﴿ തുറന്ന് വിശാലമായ നിലയിൽ സമുദ്രത്തെ നീ വിട്ടുപോകുകയും ചെയ്യുക.**

**നിശ്ചയമായും, അവർ മുക്കി നശിപ്പിക്കപ്പെടുന്ന ഒരു സൈന്യമാകുന്നു.**

فَدَعَا ﴿22﴾ അപ്പോഴദ്ദേഹം, വിളിച്ചു, പ്രാർത്ഥിച്ചു رَبَّهُۥ തന്റെ റബ്ബിനെ أَنَّ هَـٰٓؤُلَآءِ ഇക്കൂട്ടരാണെന്ന് قَوْمٌ مُّجْرِمُونَ കുറ്റവാളികളായ ഒരു ജനത ﴿23﴾ فَأَسْرِ എന്നാൽ നീ രാവുയാത്ര ചെയ്യുക بِعِبَادِى എന്റെ അടിയാന്മാരെയും കൊണ്ട് لَيْلًا രാത്രിയിൽ إِنَّكُم നിശ്ചയമായും നിങ്ങൾ مُّتَّبَعُونَ പിൻതുടരപ്പെടുന്നവരാണ് ﴿24﴾ وَٱتْرُكِ നീ വിട്ടുപോകുക (ഉപേക്ഷിക്കുക)യും ചെയ്യുക ٱلْبَحْرَ സമുദ്രത്തെ رَهْوًا തുറന്നതായി, വിശാലമായതായി, ശാന്തമായി إِنَّهُمْ നിശ്ചയമായും അവർ جُند ഒരു സൈന്യമാണ്, പട്ടാളമാണ് مُّغْرَقُون മുക്കി നശിപ്പിക്കപ്പെടുന്നവരായ

---

ഒരു രാത്രി ഇസ്റാഈല്യരെയും കൂട്ടി രഹസ്യമായി പുറപ്പെട്ട് കടന്നു പോകണം. നിങ്ങൾ അക്കരെ പറ്റുമ്പോഴേക്കും ഫിർഔനും ജനതയും നിങ്ങളുടെ പിന്നാലെ വരും, നിങ്ങൾക്കുവേണ്ടി സമുദ്രത്തിൽ തുറക്കപ്പെടുന്ന മാർഗത്തിൽകൂടി അവർ നിങ്ങളെ പിൻതുടർന്നുവരുമാറ് ആ സമുദ്രമാർഗം തുറന്നിരുന്നുകൊള്ളട്ടെ, അവരതിൽ പ്രവേശിച്ചുകഴിഞ്ഞാൽ വെള്ളം അന്യോന്യം കൂട്ടിമുട്ടി അവർ മുങ്ങി നശിച്ചുകൊള്ളും എന്ന് സാരം. മൂസാ നബി (അ)യോട് സമുദ്രത്തെ വടികൊണ്ട് അടിക്കുവാൻ കൽപ്പിച്ചതും, അപ്പോൾ സമുദ്രജലം മലന്തിണ്ണപോലെ ഇരുവശത്തേക്കും ചിറച്ചുനിന്നതും, ആ വഴിയിൽ കൂടി അവർ സമുദ്രം കടന്ന് രക്ഷപ്പെട്ടതും സൂ: ത്വാഹായിലും, ശുഅറാഇലും അല്ലാഹു വിവരിച്ചതാണ്.

ഇസ്റാഈൽ ജനത സമുദ്രം കടന്ന് കഴിഞ്ഞശേഷം തങ്ങളുടെ പിന്നാലെ ഫിർഔനും കൂട്ടരും വരുന്നത് കണ്ട് അവർ തങ്ങളെ പിടികൂടിയേക്കുമോ എന്ന് ഭയപ്പെടുകയും, സമുദ്രം ആയിത്തീരുവാൻവേണ്ടി മൂസാനബി (അ) വീണ്ടും വടികൊണ്ട് സമുദ്രത്തെ അടിക്കുവാൻ ഉദ്യമിക്കുകയും ചെയ്തപ്പോഴായിരുന്നു واترك البحر رهوا (സമുദ്രത്തെ തുറന്ന് വിശാലമായ നിലയിൽ വിട്ടുപോകുക.) എന്ന കൽപന ഉണ്ടായത് എന്ന് ക്വത്താദഃ (റ) മുതലായവർ പ്രസ്താവിച്ചിരിക്കുന്നു. അതുകൊണ്ടാണ് ഈ വാക്യത്തിന് സമുദ്രത്തെ അതിന്റെ പാട്ടിന് വിട്ടേക്കുക (واترك البحر على حالته) എന്ന് പ്രധാന മുഫസ്സിറുകൾ അർത്ഥം നൽകുന്നത്. നേരം പുലർന്നപ്പോഴേക്കും ഫിർഔനും കൂട്ടരും പിന്നാലെ വന്നെത്തിയെന്നും, രണ്ടുകൂട്ടരും പരസ്പരം കണ്ടുതുടങ്ങിയപ്പോൾ ഇസ്റാഈല്യർ മൂസാ നബി (അ)യോട് സങ്കടപ്പെട്ടുവെന്നും, അദ്ദേഹം അവരെ സമാധാനിപ്പിച്ചുവെന്നും ശുഅറാഉ് 61- 63 ലും പ്രസ്താവിച്ചിട്ടുണ്ടല്ലോ. അപ്പോൾ, ചിറച്ചുനിൽക്കുന്ന സമുദ്രജലം തമ്മിൽ കൂട്ടി ആ മാർഗം അടഞ്ഞുകാണുവാൻ ഇസ്റാഈല്യർ ആഗ്രഹിക്കുന്നത് സ്വാഭാവികമാണ്.

മൂസാ നബി (അ)യും ഇസ്റാഈല്യരും ചെങ്കടൽ കടന്ന് രക്ഷപ്പെട്ടത് ഒരു അസാധാരണ സംഭവമൊന്നുമല്ലെന്നും അവർ സമുദ്രത്തിൽ ആഴം കുറഞ്ഞ

സ്ഥലങ്ങളിൽക്കൂടി വടി കുത്തി രക്ഷപ്പെട്ടതാണെന്നും, ഫിർഔനും കൂട്ടുകാരുമാകട്ടെ, മുമ്പും പിമ്പും നോക്കാതെ ദ്രുതഗതിയിൽ സമുദ്രത്തിൽ ഇറങ്ങി നടന്നതുകൊണ്ട് ഒരു കയത്തിൽ മുങ്ങിപ്പോയതാണെന്നും മറ്റും തനിപരിഹാസ്യവും ബാലിശവുമായ ചില പുത്തൻ യുക്തിവാദങ്ങൾ അടുത്തകാലത്ത് രംഗപ്രവേശം ചെയ്തിട്ടുള്ളതിനെയും, അതിനുവേണ്ടി പല ഖുർആൻ വാക്യങ്ങളെയും ദുർവ്യാഖ്യാനം ചെയ്തും, കള്ളത്തെളിവുകൾ നിർമിച്ചും അവർ സാഹസപ്പെടുത്തി വന്നിട്ടുള്ളതിനെയും സംബന്ധിച്ച് സൂ: ത്വാഹായുടെ അവസാനത്തിലുള്ള വ്യാഖ്യാനക്കുറിപ്പിൽ നാം വിശദീകരിച്ചിരിക്കുന്നു. 24 -ാം വചനത്തിലെ رهوا എന്ന വാക്കിന്റെ അർത്ഥത്തിൽ ഇവർ നടത്തിയ കൃത്രിമങ്ങളും അതിൽ തുറന്നുകാട്ടിയിട്ടുണ്ട്. അതുകൊണ്ട് അതിനെപ്പറ്റി ഇവിടെ സംസാരിക്കുന്നില്ല.

كَمْ تَرَكُوا۟ مِن جَنَّـٰتٍ وَعُيُونٍ ﴿٢٥﴾

**﴾25﴿ എത്രയാണവർ ഉപേക്ഷിച്ച് (വിട്ടു) പോയത്? തോട്ടങ്ങളായും, അരുവികളായും!–**

وَزُرُوعٍ وَمَقَامٍ كَرِيمٍ ﴿٢٦﴾

**﴾26﴿ കൃഷികളായും, മാന്യമായ വാസസ്ഥലമായും!!–**

وَنَعْمَةٍ كَانُوا۟ فِيهَا فَـٰكِهِينَ ﴿٢٧﴾

**﴾27﴿ സുഖസൗകര്യമായും !!! അവർ തമ്മിൽ സുഖിയൻമാരായിരുന്നു.**

كَذَٰلِكَ ۖ وَأَوْرَثْنَـٰهَا قَوْمًا ءَاخَرِينَ ﴿٢٨﴾

**﴾28﴿ അപ്രകാരമാണ് (അവരുടെ കലാശം)! വേറെ ഒരു ജനതക്ക് നാം അവയെ(ല്ലാം) അനന്തരാവകാശമാക്കുകയും ചെയ്തു.**

فَمَا بَكَتْ عَلَيْهِمُ ٱلسَّمَآءُ وَٱلْأَرْضُ وَمَا كَانُوا۟ مُنظَرِينَ ﴿٢٩﴾

**﴾29﴿ എന്നിട്ട്, അവരുടെ പേരിൽ ആകാശവും, ഭൂമിയും കരഞ്ഞില്ല; അവർ കാലതാമസം നൽകപ്പെട്ടവരായതുമില്ല.**

---

**﴾25﴿** كَمْ تَرَكُوا۟ എത്രയാണവർ ഉപേക്ഷിച്ച് (വിട്ടു)പോയത് مِن جَنَّـٰتٍ തോട്ടങ്ങളായും وَعُيُونٍ അരുവി (നീരുറവ)കളും **﴾26﴿** وَزُرُوعٍ വിള(കൃഷി)കളും وَمَقَامٍ വാസസ്ഥലവും, പാർപ്പിടവും كَرِيمٍ മാന്യമായ **﴾27﴿** وَنَعْمَةٍ സുഖസൗകര്യവും, അനുഗ്രഹവും كَانُوا۟ فِيهَا അതിൽ അവരായിരുന്നു فَـٰكِهِينَ സൗഖ്യം അനുഭവിക്കുന്നവർ, സുഖിയൻമാർ **﴾28﴿** كَذَٰلِكَ അപ്രകാരമാണ് وَأَوْرَثْنَـٰهَا നാമതിനെ അനന്തരമാക്കിക്കൊടുക്കയും ചെയ്തു قَوْمًا ءَاخَرِينَ വേറെ ഒരു ജനതക്ക് **﴾29﴿** فَمَا بَكَتْ എന്നിട്ട്

وَمَا كَانُوا۟ കരഞ്ഞില്ല عَلَيْهِم അവരുടെ പേരിൽ ٱلسَّمَآءُ ആകാശം وَٱلْأَرْضُ ഭൂമിയും അവർ ആയിരുന്നത് (ആയതു)മില്ല مُنظَرِينَ കാലതാമസം (ഒഴിവ്) നൽകപ്പെടുന്ന വർ

---

ഫലഭൂയിഷ്ഠമായ തോട്ടങ്ങൾ, സമൃദ്ധമായ കൃഷിനിലങ്ങൾ, നാടാകെ സമ്പന്നമാക്കുന്ന നീല ജലാശയങ്ങൾ സുഖസമ്പൂർണമായ വാസസ്ഥലങ്ങൾ, മണിമാളികകൾ എന്നിങ്ങനെ ജീവിതത്തിന്റെയും ആഡംബരത്തിന്റെയും കണക്കറ്റ ഉപാധികളെ എന്നെന്നേക്കമായി ഈജിപ്തിൽ മറ്റുള്ളവർക്കായി വിട്ടേച്ചു കൊണ്ടാണവർ ചെങ്കടലിൽ മുങ്ങി നശിച്ചത്. ലോകചരിത്രത്തിൽ ഇണ കാണാത്ത ഒരു മഹാ സംഭവമായിരുന്നു അത്. ഫിർഔന്റെയും ജനതയുടെയും മുൻനില നോക്കുകയാണെങ്കിൽ, ഇതുകണ്ട് ആകാശവും ഭൂമിയും പൊട്ടിക്കരയേണ്ടതായിരുന്നുവെന്നുവേണം പറയുവാൻ. പക്ഷേ, അതൊന്നും ഉണ്ടായില്ല. അവർക്കു വേണ്ടി കണ്ണുനീരൊഴുക്കുവാൻ ആരും ഉണ്ടായതുമില്ല. കാരണം, ഭൂമിയിൽ അവരുടേതായ സൽപ്രവർത്തനങ്ങളൊന്നും അവശേഷിച്ചിട്ടില്ല. ആകാശത്തേക്ക് അവരുടെ സൽക്കർമങ്ങളൊന്നും കയറിപ്പോയിട്ടുമില്ല. അവരുടെ ഇതപര്യന്തമുള്ള പ്രതാപത്തെ ഓർത്തോ, ഇപ്പോഴത്തെ ദാരുണാവസ്ഥ ഓർത്തോ ഫിർഔൻ പശ്ചാത്തപിച്ചുനോക്കി. പക്ഷേ, ഇതുവരെയും ധിക്കാരം പ്രവർത്തിക്കുകയും കുഴപ്പമുണ്ടാക്കുകയും ചെയ്തു. ഇപ്പോഴാണോ വിശ്വസിക്കുവാൻ തയ്യാറാകുന്നത്?! എന്നായിരുന്നു അല്ലാഹുവിന്റെ ഭാഗത്തുനിന്നുള്ള മറുപടി. (സൂ: യൂനുസ് 91)

ഐശ്വര്യം, സമൃദ്ധി, പരിഷ്കാരം, ഭൗതികപ്രതാപം എന്നീ തുറകളിൽ ക്രിസ്ത്വബ്ദത്തിന് ഏകദേശം നാലായിരം കൊല്ലം മുതൽക്കേ വളരെ കീർത്തിയാർജ്ജിച്ച രാജ്യമാണ് ഈജിപ്ത്. പൗരാണികചരിത്രത്തിൽ മാത്രമല്ല, ആധുനിക ചരിത്രത്തിലും ഈജിപ്തിന്റെ സ്ഥാനം പ്രസിദ്ധമാണ്. ലോകപ്രസിദ്ധമായ നീലനദിയും, അതിന്റെ നിരവധി ശാഖോപശാഖകളും, അവയ്ക്കിടയിൽ പച്ചവിരിച്ച് പരന്നുകിടക്കുന്ന ഫലഭൂയിഷ്ടമായ കൃഷിസ്ഥലങ്ങളും അല്ലാഹു ആ രാജ്യത്തിന് നൽകിയ വമ്പിച്ച അനുഗ്രഹമത്രെ. പ്രകൃത്യാതന്നെ അല്ലാഹു നൽകിയ ഈ അനുഗ്രഹങ്ങൾ നീലനദിയുടെ പല അണക്കെട്ടുകൾമൂലം പൂർവ്വാധികം വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. അസ്വാൻ അണക്കെട്ട് എന്ന പേരിൽ അറിയപ്പെടുന്നതും, ലോകത്തെ അണക്കെട്ടുകളിൽവെച്ച് ഏറ്റവും വമ്പിച്ചതും ഭീമവുമായ ഒരു അണക്കെട്ടുകെട്ടി നീലനദിയിലെ വെള്ളം ഉപയോഗപ്പെടുത്തി ലക്ഷക്കണക്കിൽ ഏക്ര സ്ഥലങ്ങൾ കൃഷിനിലങ്ങളാക്കി മാറ്റുവാനുള്ള സംരംഭങ്ങൾ ഈജിപ്തിൽ ഇപ്പോൾ നടന്നുകൊണ്ടിരിക്കുകയാണ്.വളരെക്കാലം നീണ്ടുനിന്ന ഫറോവാ രാജവംശത്തിനുശേഷം, ആ രാജ്യത്തെ പലരും ഭരിച്ചുപോന്നിട്ടുണ്ട്. അശ്ശൂരികൾ, ബാബിലോണ്യർ, അബിസീനിയക്കാർ, പേർഷ്യക്കാർ, ഗ്രീക്കുകാർ, എന്നിവരും, പിന്നീട് റോമാക്കാരും, പിന്നീട് അറബികളും ഭരിച്ചു.പിന്നീട് തൂലൂൻകാർ, ഇഖ്ശീദികൾ, ഫാത്തിമികൾ, അടിമരാജാക്കൾ, തുർക്കികൾ, ഫ്രാൻസുകാർ, ഇംഗ്ലീഷുകാർ എന്നിവരെല്ലാം അവിടെ ആധിപത്യം നടത്തിയിട്ടുണ്ട്.

## വിഭാഗം- 2

وَلَقَدْ نَجَّيْنَا بَنِيٓ إِسْرَٰٓءِيلَ مِنَ ٱلْعَذَابِ ٱلْمُهِينِ ﴿٣٠﴾

﴿30﴾ തീർച്ചയായും, ഇസ്റാഈൽ സന്തതികളെ നിന്ദ്യമായ ശിക്ഷയിൽനിന്ന് നാം രക്ഷപ്പെടുത്തി;-

مِن فِرْعَوْنَ ۚ إِنَّهُۥ كَانَ عَالِيًا مِّنَ ٱلْمُسْرِفِينَ ﴿٣١﴾

﴿31﴾ അതായത്, ഫിർഔനിൽനിന്ന്. കാരണം, അവൻ അതിരുകവിഞ്ഞവരിൽപെട്ട ഒരു പൊങ്ങച്ചക്കാരനായിരുന്നു.

وَلَقَدِ ٱخْتَرْنَٰهُمْ عَلَىٰ عِلْمٍ عَلَى ٱلْعَٰلَمِينَ ﴿٣٢﴾

﴿32﴾ അറിഞ്ഞുകൊണ്ടുതന്നെ ലോകരെക്കാൾ അവരെ നാം (ഉത്തമൻമാരാക്കി) തിരഞ്ഞെടുക്കുകയുണ്ടായി.

وَءَاتَيْنَٰهُم مِّنَ ٱلْءَايَٰتِ مَا فِيهِ بَلَٰٓؤٌا۟ مُّبِينٌ ﴿٣٣﴾

﴿33﴾ ദൃഷ്ടാന്തങ്ങളിൽനിന്നും വ്യക്തമായ പരീക്ഷണം ഉൾക്കൊള്ളുന്നവ (പലതും) അവർക്ക് നാം നൽകുകയും ചെയ്തിരിക്കുന്നു.

---

﴿30﴾ وَلَقَدْ نَجَّيْنَا തീർച്ചയായും നാം രക്ഷപ്പെടുത്തി بَنِيٓ إِسْرَٰٓءِيلَ ഇസ്റാഈൽ സന്തതികളെ مِنَ ٱلْعَذَابِ ശിക്ഷയിൽനിന്ന് ٱلْمُهِينِ നിന്ദ്യമായ, അപമാനപ്പെടുത്തുന്ന ﴿31﴾ مِن فِرْعَوْنَ അതായത് ഫിർഔനിൽ നിന്ന് إِنَّهُۥ كَانَ നിശ്ചയമായും അവനായിരുന്നു عَالِيًا പൊങ്ങച്ചക്കാരൻ, ഉന്നതൻ, ഗർവ്വിഷ്ഠൻ مِّنَ ٱلْمُسْرِفِينَ അതിരുകവിഞ്ഞവരിൽപെട്ട ﴿32﴾ وَلَقَدِ ٱخْتَرْنَٰهُمْ അവരെ നാം തിരഞ്ഞെടുത്തിട്ടുണ്ട്, ഉത്തമമാക്കുകയുണ്ടായി عَلَىٰ عِلْمٍ അറിവോടെ (അറിഞ്ഞുകൊണ്ട്) عَلَى ٱلْعَٰلَمِينَ ലോകരെക്കാൾ ﴿33﴾ وَءَاتَيْنَٰهُم അവർക്ക് നാം കൊടുക്കുകയും ചെയ്തു مِّنَ ٱلْءَايَٰتِ ദൃഷ്ടാന്തങ്ങളിൽനിന്ന് مَا യാതൊന്ന് فِيهِ അതിലുണ്ട് بَلَٰٓؤٌا۟ مُّبِينٌ സ്പഷ്ടമായ പരീക്ഷണം

---

അവരുടെ എല്ലാ സ്ഥിതിഗതികളും അറിഞ്ഞും, കണക്കിലെടുത്തുംകൊണ്ടുതന്നെയാണ് അവരുടെ കാലത്തുള്ള ഇതര സമുദായങ്ങളെക്കാൾ അവർക്ക് പല ശ്രേഷ്ഠതകളും നൽകി അല്ലാഹു അനുഗ്രഹിച്ചത്. എത്രയോ പ്രവാചകൻമാ

രും, രാജാക്കളും അവരിൽ ഉണ്ടായി. കൂടാതെ നിയമപ്രമാണവും വേദഗ്രന്ഥവുമായ തൗറാത്ത് ലഭിച്ചതും, സീനാതാഴ്‌വരയിൽ വെച്ച് മന്നായും സൽവായും (ഒരുതരം പക്ഷിയും കട്ടിത്തേനും)ലഭിച്ചതും, മേഘത്തണൽ നൽകിയതും -അങ്ങനെ പലതും- ഇസ്‌റാഈല്യർക്ക് ലഭിച്ച പ്രത്യേകാനുഗ്രഹങ്ങളത്രെ. സംസ്‌കാരത്തിലും, പരിഷ്‌കാരത്തിലും മറ്റുള്ളവരെ അപേക്ഷിച്ച് അവർ മുമ്പിലായിരുന്നു. ഇതര സമുദായങ്ങൾക്ക് കാണുവാൻ കഴിഞ്ഞിട്ടില്ലാത്ത പല പ്രത്യക്ഷ ദൃഷ്ടാന്തങ്ങളും അല്ലാഹു അവർക്ക് കാട്ടിക്കൊടുക്കുകയുമുണ്ടായി. അതെല്ലാം അവർ എങ്ങനെ ഉപയോഗപ്പെടുത്തുമെന്നുള്ള ഒരു പരീക്ഷണവും കൂടിയായിരുന്നു അത്. അടുത്ത വചനങ്ങളിൽ അറബി മുശ്‌രിക്കുകളെപ്പറ്റി പറയുന്നു:

إِنَّ هَٰٓؤُلَآءِ لَيَقُولُونَ ﴿٣٤﴾

**《34》നിശ്ചയമായും ഇക്കൂട്ടർ (ഇതാ) പറഞ്ഞുകൊണ്ടിരിക്കുന്നു:**

إِنْ هِىَ إِلَّا مَوْتَتُنَا ٱلْأُولَىٰ وَمَا نَحْنُ بِمُنشَرِينَ ﴿٣٥﴾

**《35》കാര്യം; നമ്മുടെ ഒന്നാമത്തെ മരണമല്ലാതെ (മറ്റൊന്നും) ഇല്ല; നാം ഉയിർത്തെഴുന്നേൽപ്പിക്കപ്പെടുന്നവരുമല്ല.**

فَأْتُوا۟ بِـَٔابَآئِنَآ إِن كُنتُمْ صَـٰدِقِينَ ﴿٣٦﴾

**《36》 എന്നാൽ, (അങ്ങനെയുണ്ടെങ്കിൽ) നമ്മുടെ പിതാക്കളെ നിങ്ങൾ കൊണ്ടുവരുവിൻ- നിങ്ങൾ സത്യവാൻമാരാണെങ്കിൽ**

---

《34》 إِنَّ هَٰٓؤُلَآءِ നിശ്ചയമായും ഇക്കൂട്ടർ لَيَقُولُونَ പറയുന്നു 《35》 إِنْ هِىَ അത് (കാര്യം) അല്ല, ഇല്ല إِلَّا مَوْتَتُنَا നമ്മുടെ മരണമല്ലാതെ ٱلْأُولَىٰ ഒന്നാമത്തെ وَمَا نَحْنُ നാം അല്ലതാനും بِمُنشَرِينَ ഉയിർത്തെഴുന്നേൽപിക്കപ്പെടുന്നവർ 《36》 فَأْتُوا എന്നാൽ നിങ്ങൾ വരുവിൻ بِـَٔابَآئِنَا നമ്മുടെ പിതാക്കളെക്കൊണ്ട് إِن كُنتُمْ നിങ്ങളാണെങ്കിൽ صَـٰدِقِينَ സത്യവാൻമാർ

---

മരണത്തോടുകൂടി മനുഷ്യന്റെ കഥ അവസാനിച്ചുപോകുന്നു. പിന്നീട് മറ്റൊരു ജീവിതമോ സുഖദുഃഖമോ ഒന്നും സംഭവിക്കുവാനില്ല എന്നത്രെ മുശ്‌രിക്കുകൾ പറയുന്നത്. മരണാനന്തരമുള്ള ഉയിർത്തെഴുന്നേൽപ്പിനെപ്പറ്റി പറയുമ്പോൾ, അതിനെ നിഷേധിക്കുവാൻ അവർ പറയാറുള്ള ഒരു ദുർന്യായമാണ്; അങ്ങനെയാണെങ്കിൽ മരിച്ചുപോയ നമ്മുടെ പൂർവ്വികൻമാരെ എന്താണ് കാണാത്തത്? അവരെ നിങ്ങളൊന്ന് ഇങ്ങുകൊണ്ടുവരിൻ........ എന്നൊക്കെ മരണാനന്തര

ജീവിതം ഈ ലോകത്ത് വെച്ചല്ലാത്ത സ്ഥിതിക്ക് ഈ ന്യായം കേവലം ബാലിശ മാണെന്ന് പറയേണ്ടതില്ലല്ലോ. അല്ലാഹു അവരെ താക്കീത് ചെയ്യുന്നു:

أَهُمْ خَيْرٌ أَمْ قَوْمُ تُبَّعٍ وَٱلَّذِينَ مِن قَبْلِهِمْ ۚ أَهْلَكْنَٰهُمْ ۖ إِنَّهُمْ كَانُوا۟ مُجْرِمِينَ ﴿٣٧﴾

**﴿37﴾ ഇവരാണോ ഉത്തമൻമാർ, അതല്ല, തുബ്ബഇന്റെ ജനതയും, അവരുടെ മുമ്പുണ്ടായിരുന്നവരുമോ?- അവരെ(യെല്ലാം) നാം നശിപ്പിച്ചിരിക്കുന്നു. (കാരണം) അവർ കുറ്റവാളികളായിരുന്നു.**

---

﴿37﴾ أَهُمْ അവരാണോ, ഇവരാണോ خَيْرٌ ഉത്തമം أَمْ قَوْمُ تُبَّعٍ അതല്ല തുബ്ബ ഇന്റെ ജനതയോ وَٱلَّذِينَ യാതൊരുവരും مِن قَبْلِهِمْ അവരുടെ മുമ്പുള്ള أَهْلَكْنَٰهُمْ അവരെ നാം നശിപ്പിച്ചു إِنَّهُمْ كَانُوا۟ നിശ്ചയമായും അവരായിരുന്നു مُجْرِمِينَ കുറ്റവാളികൾ

---

സത്യനിഷേധത്തിന്റെയും അക്രമത്തിന്റെയും കാരണമായി ഇവരെക്കാൾ ഊക്കൻമാരായിരുന്നവരെല്ലാം നമ്മുടെ ശിക്ഷക്ക് പാത്രമായിത്തീർന്നു. അവരുടെ അതേനില ഇവരും തുടരുകയാണെങ്കിൽ, അവരെപ്പോലെ ഇവരും നമ്മുടെ ശിക്ഷക്ക് ബാധ്യസ്ഥരായിത്തീരുമെന്ന് ഓർത്തുകൊള്ളട്ടെ എന്നുസാരം.

ഈജിപ്തിലെ ക്വിബ്ത്വീ (കൊപ്തീ) രാജാക്കൾക്ക് ഫിർഔൻമാർ (الفراعنةഫറോവമാർ) എന്ന് പറയപ്പെടുന്നതുപോലെ, യമനിലെ ഒരു പുരാതന രാജകുടുംബത്തിന് തുബ്ബഉകൾ (التبابعة) എന്ന് പറയപ്പെടുന്നു. ക്രിസ്ത്വബ്ദത്തിനു 115 കൊല്ലം മുമ്പുമുതൽ ക്രിസ്ത്വബ്ദം 525 വരെയുള്ള 640 കൊല്ലക്കാലം യമനും പരിസരങ്ങളും വളരെ പ്രശസ്തമാംവണ്ണം ഇവർ ഭരിച്ചു പോന്നു. സുലൈമാൻ നബി (അ)യെ സന്ദർശിച്ച ബൽക്വീസ് രാജ്ഞിയും സൂറത്തുൽ കഹ്ഫിൽ പ്രസ്താവിച്ച ദുൽക്വർനൈനി (ذو القرنين)യാണെന്ന് ചിലർ അഭിപ്രായപ്പെട്ടിട്ടുള്ള ഇഫ്‌രീക്വശും (افريقش) ഈ രാജവർഗത്തിൽ പെട്ടവരത്രെ. ഈ ആയത്തിൽ പ്രസ്താവിച്ച തുബ്ബഉ് (تبع) ഒരു സൽപുരുഷനായിരുന്നു. അദ്ദേഹം സത്യവിശ്വാസത്തിലേക്കും സദാചാരത്തിലേക്കും ജനങ്ങളെ ക്ഷണിച്ചിരുന്നു. പക്ഷേ, അദ്ദേഹത്തിന്റെ ജനത വഴിപിഴക്കുകയാണ് ചെയ്തത്. ഇദ്ദേഹത്തിന്റെ പേർ അബൂകർബ് എന്ന അസ്അദ് (اسعد أبو كرب) എന്നാണ് അറിയപ്പെടുന്നത്. ദുൽക്വർനൈനി യമൻകാരനായിരുന്നുവെന്ന അഭിപ്രായക്കാരിൽ ചിലരാണ് ഇദ്ദേഹമായിരുന്നു ദുൽക്വർനൈനി എന്ന് പ്രസ്താവിക്കുന്നത്. ഒരു നബി വചനത്തിൽ തുബ്ബഇനെ നിങ്ങൾ പഴിക്കരുത്; അദ്ദേഹം മുസ്‌ലിമായിരുന്നു.എന്ന് വന്നിട്ടുണ്ട്. (അ; ത്വ.) ആയിശഃ (റ) ഇപ്രകാരം പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. തുബ്ബഉ്

ഒരു സൽപുരുഷനായിരുന്നു. അല്ലാഹു അദ്ദേഹത്തിന്റെ ജനതയെപ്പറ്റി ആക്ഷേപിച്ച് പറഞ്ഞതും, അദ്ദേഹത്തെപ്പറ്റി ആക്ഷേപിക്കാതിരുന്നതും കണ്ടുകൂടേ?! (ഹാകിം.).

وَمَا خَلَقْنَا ٱلسَّمَـٰوَٰتِ وَٱلْأَرْضَ وَمَا بَيْنَهُمَا لَـٰعِبِينَ ﴿٣٨﴾

﴾38﴿ ആകാശങ്ങളെയും, ഭൂമിയെയും രണ്ടിനുമിടയിലുള്ളവയെയും നാം കളിച്ചുകൊണ്ട് (വൃഥാ) സൃഷ്ടിച്ചിരിക്കുകയല്ല.

مَا خَلَقْنَـٰهُمَآ إِلَّا بِٱلْحَقِّ وَلَـٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿٣٩﴾

﴾39﴿ (ന്യായമായ) കാര്യത്തോടുകൂടിയല്ലാതെ അവ രണ്ടിനെയും നാം സൃഷ്ടിച്ചിട്ടില്ല. പക്ഷേ, അവരിൽ അധികമാളും അറിയുന്നില്ല.

---

﴾38﴿ وَمَا خَلَقْنَا നാം സൃഷ്ടിച്ചിട്ടില്ല, സൃഷ്ടിച്ചതല്ല ٱلسَّمَـٰوَٰتِ ആകാശങ്ങളെ وَٱلْأَرْضَ ഭൂമിയെയും وَمَا بَيْنَهُمَا രണ്ടിനുമിടയിലുള്ളതും لَـٰعِبِينَ കളിക്കുന്നവരായി, കളിച്ചുകൊണ്ട് ﴾39﴿ مَا خَلَقْنَـٰهُمَآ അത് രണ്ടും നാം സൃഷ്ടിച്ചിട്ടില്ല إِلَّا بِٱلْحَقِّ കാര്യ (ന്യായ)ത്തോടെയല്ലാതെ وَلَـٰكِنَّ أَكْثَرَهُمْ എങ്കിലും അവരിൽ അധികവും لَا يَعْلَمُونَ അറിയുന്നില്ല

---

അതിമഹത്തായ ഉദ്ദേശ്യലക്ഷ്യത്തോടും, വമ്പിച്ച പരിപാടിയോടും കൂടി സൃഷ്ടിച്ചതാണ് ഈ പ്രപഞ്ചവും, അതിലെ സർവ്വചരാചരങ്ങളും. ഗൗരവമേറിയ പല യുക്തിരഹസ്യങ്ങളും അതിലുണ്ട്. അല്ലാതെ, കേവലം ഒരു കളിവിനോദമെന്ന നിലക്ക് വൃഥാ സൃഷ്ടിച്ചതല്ല. ഈ യാഥാർത്ഥ്യം മിക്ക ജനങ്ങളും മനസ്സിലാക്കുന്നില്ല. മനുഷ്യൻ ജനിക്കുന്നു. കുറെ കഴിയുമ്പോൾ അവൻ മരണമടയുന്നു എന്നതിൽ കവിഞ്ഞ് മറ്റൊന്നും അവർക്ക് അറിഞ്ഞുകൂടാ. അങ്ങനെ, അവരുടെ ജീവിതലക്ഷ്യമെന്താണെന്ന് അവർക്ക് എത്തും പിടിയുമില്ലാതിരിക്കുകയാണ് أفحسبتم أنما خلقناكم عبثا وإنكم إلينا لا ترجعون–المؤمنون (നിങ്ങളെ നാം വൃഥാ സൃഷ്ടിച്ചിരിക്കുകമാത്രമാണെന്നും, നിങ്ങൾ നമ്മുടെ അടുക്കലേക്ക് മടക്കപ്പെടുന്നതല്ലെന്നും നിങ്ങൾ വിചാരിച്ചുവോ?! 23: 115)

إِنَّ يَوْمَ ٱلْفَصْلِ مِيقَـٰتُهُمْ أَجْمَعِينَ ﴿٤٠﴾

﴾40﴿ നിശ്ചയമായും (അന്തിമ) തീരുമാനത്തിന്റെ ദിവസം; അവരെല്ലാവരുടെയും നിശ്ചിത [നിർണായക ] സമയമാകുന്നു;-

يَوۡمَ لَا يُغۡنِي مَوۡلًى عَن مَّوۡلًى شَيۡـًٔا وَلَا هُمۡ يُنصَرُونَ ﴿٤١﴾

﴾41﴿ അതായത്, ഒരു ബന്ധുവും (വേറെ) ഒരു ബന്ധുവിന് ഒട്ടും ഉപകരിക്കാത്ത ദിവസം. അവർ, സഹായിക്കപ്പെടുന്നതുമല്ല;

إِلَّا مَن رَّحِمَ ٱللَّهُۚ إِنَّهُۥ هُوَ ٱلۡعَزِيزُ ٱلرَّحِيمُ ﴿٤٢﴾

﴾42﴿ അല്ലാഹു കരുണചെയ്തവരൊഴികെ. നിശ്ചയമായും, അവൻതന്നെയാണ് പ്രതാപശാലിയും, കരുണാനിധിയും.

---

﴾40﴿ إِنَّ يَوۡمَ ٱلۡفَصۡلِ നിശ്ചയമായും തീരുമാനത്തിന്റെ (അന്തിമ വിധിയുടെ) ദിവസം مِيقَٰتُهُمۡ അവരുടെ നിശ്ചിത സമയമാണ്, നിർണായക അവധിയാണ് أَجۡمَعِينَ എല്ലാവരുടെയും ﴾41﴿ يَوۡمَ لَا يُغۡنِي ഉപകാരം (പരിഹാരം) ചെയ്യാത്ത ദിവസം مَوۡلًى ഒരു ബന്ധു, മിത്രം عَن مَّوۡلًى ഒരു ബന്ധുവിന്, മിത്രത്തിന് شَيۡـًٔا യാതൊന്നും, ഒട്ടും وَلَا هُمۡ അവർ ഇല്ലതാനും يُنصَرُونَ സഹായിക്കപ്പെടുക ﴾42﴿ إِلَّا مَن رَّحِمَ കരുണ (കൃപ) ചെയ്തവരൊഴികെ ٱللَّهُ അല്ലാഹു إِنَّهُۥ هُوَ നിശ്ചയമായും അവൻ തന്നെ ٱلۡعَزِيزُ പ്രതാപശാലി ٱلرَّحِيمُ കരുണാനിധി

---

തീരുമാനത്തിന്റെ ദിവസമാകുന്ന കിയാമത്തുനാളിൽ കുറ്റവാളികൾക്ക് നരകശിക്ഷയാണല്ലോ ആധാരം. നരകത്തിലെ സ്ഥിതിഗതികളാണ് തുടർന്ന് വിവരിക്കുന്നത്.

## വിഭാഗം- 3

إِنَّ شَجَرَتَ ٱلزَّقُّومِ ﴿٤٣﴾

﴾43﴿ നിശ്ചയമായും സക്കൂം വൃക്ഷം,-

طَعَامُ ٱلۡأَثِيمِ ﴿٤٤﴾

﴾44﴿ പാപിയായുള്ളവന്റെ ഭക്ഷണമായിരിക്കും.

كَٱلۡمُهۡلِ يَغۡلِي فِي ٱلۡبُطُونِ ﴿٤٥﴾

﴾45﴿ ഉരുകിയ (ലോഹ) ദ്രാവകം പോലെയിരിക്കും (അത്); വയറുകളിൽ അത് തിളച്ചുമറിയും;-

كَغَلۡيِ ٱلۡحَمِيمِ ﴿٤٦﴾

﴾46﴿ ചുട്ടവെള്ളം തിളച്ചുമറിയുന്നത്പോലെ!

﴾43﴿ إِنَّ شَجَرَتَ നിശ്ചയമായും വൃക്ഷം ٱلزَّقُّومِ സക്കൂമാകുന്ന ﴾44﴿ طَعَامُ ٱلْأَثِيمِ പാപിയുടെ ഭക്ഷണമാണ് ﴾45﴿ كَٱلْمُهْلِ ഉരുകിയ (ലോഹത്തിന്റെ) ദ്രാവകംപോലെ يَغْلِى അത് തിളച്ചുകൊണ്ടിരിക്കും ٱلْبُطُونِ വയറുകളിൽ ﴾46﴿ كَغَلْىِ തിളക്കൽപോലെ ٱلْحَمِيمِ ചൂടുവെള്ളത്തിന്റെ

---

നരകത്തിലെ ഒരു വൃക്ഷമായ സക്കൂമിനെപ്പറ്റി സൂ: സ്വാഫ്ഫാത്ത് 62-66 ൽ വിവരിച്ചിട്ടുണ്ട്. അതിന്റെ ഫലമായിരിക്കും നരകക്കാരുടെ ആഹാരം. അത് കഴിച്ചാലുണ്ടാകുന്ന അനുഭവമാണ് അല്ലാഹു വിവരിച്ചത്. അവരുടെ ഭക്ഷണം ഇതാണെങ്കിൽ, അവരുടെ പാനീയം, കിടപ്പുസ്ഥാനം മുതലായവയും അതുപോലത്തന്നെ ഭയങ്കരങ്ങളായിരിക്കുമല്ലോ? അല്ലാഹു നമ്മെ കാക്കട്ടെ. ആമീൻ.

خُذُوهُ فَٱعْتِلُوهُ إِلَىٰ سَوَآءِ ٱلْجَحِيمِ ﴿٤٧﴾

**﴾47﴿ (പറയപ്പെടും:) അവനെ പിടിക്കുവിൻ; എന്നിട്ടവനെ ജ്വലിക്കുന്ന നരകത്തിന്റെ മദ്ധ്യത്തിലേക്ക് വലിച്ചിഴക്കുവിൻ!**

ثُمَّ صُبُّوا۟ فَوْقَ رَأْسِهِۦ مِنْ عَذَابِ ٱلْحَمِيمِ ﴿٤٨﴾

**﴾48﴿ പിന്നീടവന്റെ തലക്കു മീതെ ചുട്ടുതിളക്കുന്ന വെള്ളമാകുന്ന ശിക്ഷയിൽനിന്നും ചൊരിയുവിൻ!**

ذُقْ إِنَّكَ أَنتَ ٱلْعَزِيزُ ٱلْكَرِيمُ ﴿٤٩﴾

**﴾49﴿ (അവനോട് പറയപ്പെടും;) രുചി നോക്കൂ! നിശ്ചയമായും നീ തന്നെയാണ് പ്രതാപശാലിയും മാന്യനും!**

إِنَّ هَـٰذَا مَا كُنتُم بِهِۦ تَمْتَرُونَ ﴿٥٠﴾

**﴾50﴿ ഇത് നിങ്ങൾ സംശയപ്പെട്ടുകൊണ്ടിരുന്ന (ആ) കാര്യമാണ്.**

---

﴾47﴿ خُذُوهُ അവനെ പിടിക്കുവിൻ فَٱعْتِلُوهُ എന്നിട്ടവനെ വലിച്ചിഴക്കുവിൻ, പിടിച്ചിടുവിൻ إِلَىٰ سَوَآءِ മദ്ധ്യത്തിലേക്ക് ٱلْجَحِيمِ ജ്വലിക്കുന്ന നരകത്തിന്റെ ﴾48﴿ ثُمَّ صُبُّوا۟ പിന്നെ ചൊരിയുവിൻ فَوْقَ رَأْسِهِ അവന്റെ തലക്കുമീതെ مِنْ عَذَابِ ٱلْحَمِيمِ ചൂടുവെള്ളത്തിന്റെ ശിക്ഷയിൽനിന്ന് ﴾49﴿ ذُقْ രുചി നോക്കുക, അനുഭവിക്കുക إِنَّكَ أَنتَ നിശ്ചയമായും നീയാണ് ٱلْعَزِيز പ്രതാപശാലി ٱلْكَرِيمُ മാന്യൻ ﴾50﴿ إِنَّ هَـٰذَا നിശ്ചയമായും ഇത് مَا كُنتُم നിങ്ങൾ ആയിരുന്ന ഒരു കാര്യമാണ് بِهِۦ അതിനെപ്പറ്റി تَمْتَرُونَ നിങ്ങൾ സംശയിക്കപ്പെട്ടുകൊണ്ടിരിക്കും

ഇഹത്തിൽവെച്ച് വലിയ പ്രതാപവും മാന്യതയും നടിച്ചുകൊണ്ടും, പരലോകജീവിതത്തെയും ശിക്ഷയെയും കുറിച്ച് സംശയപ്പെട്ടുകൊണ്ടിരിക്കുകയായിരുന്നുവല്ലോ നീ. ഇപ്പോഴിതാ ആ ശിക്ഷ അനുഭവത്തിൽ വന്നിരിക്കുന്നു. അന്നത്തെ അന്തസ്സും യോഗ്യതയുമെല്ലാം ഇപ്പോൾ നഷ്ടപ്പെട്ടില്ലേ?! എനി അത് അനുഭവിച്ചുകൊള്ളുക എന്ന് സാരം. നീ തന്നെയാണ് പ്രതാപശാലിയും മാന്യനുംഎന്ന് അവനെ പരിഹസിച്ച് പറയുന്നതാണെന്ന് പറയേണ്ടതില്ല; പാപികളുടെ ശിക്ഷയെക്കുറിച്ച് പറഞ്ഞശേഷം സജ്ജനങ്ങളുടെ സുഖസൗകര്യങ്ങളെക്കുറിച്ച് പറയുന്നു:

إِنَّ ٱلْمُتَّقِينَ فِى مَقَامٍ أَمِينٍ ﴿٥١﴾

**﴿51﴾ നിശ്ചയമായും, ഭയഭക്തരായുള്ളവർ വിശ്വസ്തമായ ഒരു വാസസ്ഥലത്തിൽ ആയിരിക്കും;-**

فِى جَنَّٰتٍ وَعُيُونٍ ﴿٥٢﴾

**﴿52﴾ അതായത്, സ്വർഗത്തോപ്പുകളിലും അരുവികളിലും.**

يَلْبَسُونَ مِن سُندُسٍ وَإِسْتَبْرَقٍ مُّتَقَٰبِلِينَ ﴿٥٣﴾

**﴿53﴾ നേർമപ്പട്ടും, കട്ടിപ്പട്ടും കൊണ്ട് അവർ (വസ്ത്രം) ധരിക്കുന്നതാണ്;- അന്യോന്യം അഭിമുഖരായിക്കൊണ്ട് (സല്ലാപം നടത്തും).**

كَذَٰلِكَ وَزَوَّجْنَٰهُم بِحُورٍ عِينٍ ﴿٥٤﴾

**﴿54﴾ അപ്രകാരമാണ് (കാര്യം). (കൂടാതെ) വിശാലനേത്രകളായ വെള്ളമെയ്യാമണികളെ നാം അവർക്ക് ഇണചേർത്ത് കൊടുക്കുന്നതുമാണ്.**

يَدْعُونَ فِيهَا بِكُلِّ فَٰكِهَةٍ ءَامِنِينَ ﴿٥٥﴾

**﴿55﴾ അവിടത്തിൽ എല്ലാ (തരം) പഴവർഗങ്ങൾക്കും നിർഭയരായ നിലയിൽ അവർ വിളിച്ച് (ആവശ്യപ്പെട്ടു) കൊണ്ടിരിക്കും.**

---

﴿51﴾ إِنَّ ٱلْمُتَّقِينَ നിശ്ചയമായും ഭയഭക്തൻമാർ, സൂക്ഷിക്കുന്നവർ فِى مَقَامٍ ഒരു സ്ഥാനത്തിൽ (വാസസ്ഥലത്തിൽ) ആയിരിക്കും أَمِينٍ നിർഭയമായ, വിശ്വസ്തമായ ﴿52﴾ فِى جَنَّٰتٍ അതായത് സ്വർഗങ്ങളിൽ, തോപ്പുകളിൽ وَعُيُونٍ അരുവി (നീരുറവ)കളിലും ﴿53﴾ يَلْبَسُونَ അവർ (വസ്ത്രം) ധരിക്കും مِن سُندُسٍ നേർമപ്പെട്ടുകൊണ്ട് وَإِسْتَبْرَقٍ കട്ടിപ്പട്ടും مُّتَقَٰبِلِينَ അഭിമുഖരായിക്കൊണ്ട് ﴿54﴾ كَذَٰلِكَ അപ്രകാരമാണ് وَزَوَّجْنَٰهُم അവർക്ക് നാം ഇണചേർത്ത് (ഭാര്യമാരാക്കി) കൊടുക്കയും

يَدۡعُونَ ﴿55﴾ വിശാലനേത്രകളായ عِينٍ വെളുത്ത മെയ്യാമണികളെ بِحُورٍ ചെയ്യും അവർ വിളിക്കും, ആവശ്യപ്പെടും فِيهَا അതിൽ, അവിടത്തിൽ بِكُلِّ فَٰكِهَةٍ എല്ലാ പഴവർഗങ്ങൾക്കും ءَامِنِينَ നിർഭയരായിക്കൊണ്ട്, വിശ്വസ്തരായിക്കൊണ്ട്

---

حور (ഹൂർ) എന്ന വാക്കിന് വെളുത്ത സുന്ദരികൾ എന്നും, കണ്ണിന്റെ വെള്ള ഭാഗം നല്ല വെളുപ്പും കറുത്തഭാഗം നല്ല കറുപ്പുമായി ആകർഷകത്വമുള്ളവർ എന്നും അർത്ഥങ്ങൾ നൽകപ്പെടുന്നു. عين (ഈൻ) എന്ന വാക്കിന് വിശാലനേത്രമുള്ളവർ എന്നും ആകർഷിക്കുന്ന കണ്ണുകളോടുകൂടിയവർ എന്നിങ്ങനെയും അർത്ഥങ്ങളുണ്ട്. ചുരുക്കത്തിൽ, ആകർഷകവും അതിസുന്ദരവുമായ ശരീരത്തോടും നേത്രങ്ങളോടും കൂടിയ തരുണീമണികൾ എന്ന് വിവക്ഷ. തങ്ങൾ സ്വർഗത്തിൽ നിന്ന് പുറത്തുപോകേണ്ടിവരുമെന്നോ, തങ്ങളുടെ ഏതെങ്കിലും സുഖസൗകര്യങ്ങൾക്ക് ഭംഗം നേരിട്ടേക്കുമെന്നോ, അവ നിർല്ലോഭം ഉപയോഗിക്കുന്നതിൽ വല്ല മുടക്കവും ബാധിക്കുമെന്നോ ഉള്ള ഭയത്തിനോ ആശങ്കക്കോ അവിടെ അവകാശമില്ല. آمنين (നിർഭയരായ നിലയിൽ) എന്നും في مقام أمين (വിശ്വസ്തമായ വാസസ്ഥലത്തിൽ) എന്നും പറഞ്ഞതിന്റെ താൽപര്യം അതാണ്. ഇങ്ങനെയുള്ള സൽഭാഗ്യവാൻമാരിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ. ആമീൻ.

لَا يَذُوقُونَ فِيهَا ٱلۡمَوۡتَ إِلَّا ٱلۡمَوۡتَةَ ٱلۡأُولَىٰۖ وَوَقَىٰهُمۡ عَذَابَ ٱلۡجَحِيمِ ﴿٥٦﴾

**﴿56﴾ ആദ്യത്തെ (ഒരു) മരണമല്ലാതെ, അവിടത്തിൽ വെച്ച് (എനി) അവർ മരണം അനുഭവിക്കുന്നതല്ല. ജ്വലിക്കുന്ന നരകശിക്ഷയെ അവൻ [അല്ലാഹു] അവർക്ക് കാത്തുകൊടുക്കുകയും ചെയ്തിരിക്കുന്നു;**

فَضۡلٗا مِّن رَّبِّكَۚ ذَٰلِكَ هُوَ ٱلۡفَوۡزُ ٱلۡعَظِيمُ ﴿٥٧﴾

**﴿57﴾ -നിന്റെ രക്ഷിതാവിങ്കൽനിന്നുള്ള അനുഗ്രഹത്താൽ! അതുതന്നെയാണ് മഹത്തായ ഭാഗ്യം!**

---

﴿56﴾ لَا يَذُوقُونَ അവർ ആസ്വദിക്ക (അനുഭവിക്ക)യില്ല فِيهَا അതിൽ ٱلۡمَوۡتَ മരണം إِلَّا ٱلۡمَوۡتَةَ മരണമല്ലാതെ ٱلۡأُولَىٰ ഒന്നാമത്തെ, ആദ്യത്തെ وَوَقَىٰهُمۡ അവർക്ക് അവൻ കാത്തു (ഒഴിവാക്കി) കൊടുക്കുകയും ചെയ്തിരിക്കുന്നു عَذَابَ ٱلۡجَحِيمِ ജ്വലിക്കുന്ന നരകശിക്ഷ ﴿57﴾ فَضۡلٗا അനുഗ്രഹമായിട്ട്, ദയവായി مِّن رَّبِّكَ നിന്റെ റബ്ബിങ്കൽനിന്നുള്ള ذَٰلِكَ هُوَ അതുതന്നെയാണ് ٱلۡفَوۡزُ ഭാഗ്യം, വിജയം ٱلۡعَظِيمُ മഹത്തായ, വമ്പിച്ച

നബി തിരുമേനിﷺ ഇപ്രകാരം പ്രസ്താവിച്ചതായി ബുഖാരിയും, മുസ്‌ലിമും (റ) ഉദ്ധരിക്കുന്നു: ഒരു നല്ല ആട്ടുകൊറ്റന്റെ രൂപത്തിലായിക്കൊണ്ട് സ്വർഗത്തിനും നരകത്തിനുമിടക്ക് മരണത്തെ കൊണ്ട് വരപ്പെടും പിന്നീട് അതിനെ അറുക്കപ്പെടും. എന്നിട്ട് ഇങ്ങനെ പറയപ്പെടും: ഹേ, സ്വർഗക്കാരേ, ശാശ്വതജീവിതം! എനി മരണമില്ല!!ഹേ, നരകക്കാരേ, ശാശ്വതജീവിതം! എനി മരണമില്ല!!( متفق عليه) വേറൊരു നബിവചനത്തിൽ ഇപ്രകാരം പറയുന്നു: സ്വർഗക്കാരോട് പറയപ്പെടും: നിങ്ങൾക്ക് ആരോഗ്യത്തോടു കൂടിയിരിക്കാം- എനി നിങ്ങൾക്ക് ഒരിക്കലും രോഗം പിടിപെടുകയില്ല. നിങ്ങൾക്ക് ജീവിച്ചിരിക്കുകയും ചെയ്യാം. -എനി ഒരിക്കലും നിങ്ങൾ മരണപ്പെടുകയില്ല. നിങ്ങൾക്ക് സുഖസൗകര്യത്തോടെയിരിക്കാം- എനി ഒരിക്കലും നിങ്ങൾക്ക് നിരാശ ബാധിക്കയില്ല. നിങ്ങൾക്ക് യുവത്വത്തോട് കൂടിയിരിക്കാം- എനി ഒരിക്കലും നിങ്ങളെ വാർദ്ധക്യം പിടിപെടുകയില്ല. (മുസ്‌ലിം) അല്ലാഹു ഈ അദ്ധ്യായം ഇങ്ങനെ അവസാനിപ്പിക്കുന്നു:-

فَإِنَّمَا يَسَّرْنَٰهُ بِلِسَانِكَ لَعَلَّهُمْ يَتَذَكَّرُونَ ﴿٥٨﴾

**﴾58﴿ എന്നാൽ, (നബിയേ) നാം ഇതിനെ (ക്വുർആനെ) നിന്റെ ഭാഷയിൽ എളുപ്പമാക്കി (സൗകര്യപ്പെടുത്തി) ത്തന്നിരിക്കുന്നത്, അവർ ഉറ്റാലോചിക്കുവാൻ വേണ്ടി മാത്രമാകുന്നു.**

فَٱرْتَقِبْ إِنَّهُم مُّرْتَقِبُونَ ﴿٥٩﴾

**﴾59﴿ ആകയാൽ, നീ പ്രതീക്ഷിച്ചുകൊള്ളുക; നിശ്ചയമായും അവർ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നവരാണ്.**

---

﴾58﴿ فَإِنَّمَا يَسَّرْنَٰهُ എന്നാൽ നാം അതിനെ എളുപ്പമാക്കി بِلِسَانِكَ നിന്റെ ഭാഷയിൽ لَعَلَّهُمْ يَتَذَكَّرُونَ അവർ ഉറ്റാലോചിക്കുവാൻ വേണ്ടി (മാത്രം) ﴾59﴿ فَٱرْتَقِبْ ആകയാൽ നീ പ്രതീക്ഷിച്ചുകൊള്ളുക إِنَّهُم നിശ്ചയമായും അവർ مُّرْتَقِبُونَ പ്രതീക്ഷിക്കുന്നവരാണ്.

---

ക്വുർആൻ അവതരിക്കുന്നത് അറബികളിലാണല്ലോ. അവർ മുഖാന്തരമാണ് അത് മറ്റുള്ളവരിൽ എത്തിച്ചേരുന്നതും. അതുകൊണ്ടാണത് അറബിഭാഷയിലായതും, നിഷ്പ്രയാസം ഗ്രഹിക്കുവാനും കൈകാര്യം ചെയ്യാനും അവർക്ക് സൗകര്യപ്പെടത്തക്കവിധം അവതരിപ്പിച്ചിരിക്കുന്നതും. പക്ഷേ, അവർ ചിന്തിക്കുന്നില്ല, ഉറ്റാലോചിക്കുന്നുമില്ല. അതാണ് അവർക്ക് പറ്റിയ നാശം. എന്നത്രെ 58-ാം വചനത്തിലെ ആശയം. അവസാനം അല്ലാഹു നബിﷺയോട് പറയുന്നു; തനിക്ക്

അല്ലാഹു വാഗ്ദാനം ചെയ്തിട്ടുള്ള സഹായങ്ങൾ താമസംവിനാ ലഭിക്കുന്നതാണ്. അത് സുപ്രതീക്ഷയോടെ കാത്തിരുന്നുകൊള്ളുക. വല്ല ആപത്തും പിണഞ്ഞേക്കുമെന്നും, അങ്ങനെ തൗഹീദിന്റെ പ്രസ്ഥാനം തടയപ്പെട്ട് പോകുമെന്നും മറ്റുമുള്ള ചില പ്രതീക്ഷകളോടുകൂടി കാത്തിരിക്കുകയാണ് മുശ്‌രിക്കുകൾ ചെയ്യുന്നത്. ആരുടെ പ്രതീക്ഷയാണ് അനുഭവത്തിൽ വരുകയെന്ന് കാണാമല്ലോ. **الله اعلم**

اللهم اجعلنا من المتقين الفائزون والحمد لله أولا وآخرا

# سورة الجاثية

## 45. സൂറത്തുൽ ജാഥിയഃ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 37 - വിഭാഗം (റുകൂഉ്) 4

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

حمٓ ﴿١﴾

**(1) ഹാ മീം.**

(2) (ഈ) വേദഗ്രന്ഥം അവതരിപ്പിക്കുന്നത് പ്രതാപശാലിയായ, അഗാധജ്ഞനായ, അല്ലാഹുവിങ്കൽ നിന്നാകുന്നു.

وَفِي خَلۡقِكُمۡ وَمَا يَبُثُّ مِن دَآبَّةٍ ءَايَـٰتٌ لِّقَوۡمٍ يُوقِنُونَ ﴿٤﴾

إِنَّ فِي ٱلسَّمَـٰوَٰتِ وَٱلۡأَرۡضِ لَأٓيَـٰتٍ لِّلۡمُؤۡمِنِينَ ﴿٣﴾

**(3) നിശ്ചയമായും, ആകാശങ്ങളിലും, ഭൂമിയിലും സത്യവിശ്വാസികൾക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്.**

وَفِي خَلۡقِكُمۡ وَمَا يَبُثُّ مِن دَآبَّةٍ ءَايَـٰتٌ لِّقَوۡمٍ يُوقِنُونَ ﴿٤﴾

**(4) നിങ്ങളുടെ സൃഷ്ടിയിലും, ജീവികളായി അവൻ വ്യാപിപ്പിച്ചു കൊണ്ടിരിക്കുന്നതിലും ഉണ്ട്, ദൃഢമായി വിശ്വസിക്കുന്ന ജനങ്ങൾക്ക് പല ദൃഷ്ടാന്തങ്ങളും**

وَٱخۡتِلَٰفِ ٱلَّيۡلِ وَٱلنَّهَارِ وَمَآ أَنزَلَ ٱللَّهُ مِنَ ٱلسَّمَآءِ مِن رِّزۡقٖ فَأَحۡيَا بِهِ ٱلۡأَرۡضَ بَعۡدَ مَوۡتِهَا وَتَصۡرِيفِ ٱلرِّيَٰحِ ءَايَٰتٞ لِّقَوۡمٖ يَعۡقِلُونَ ﴿٥﴾

**﴾5﴿ രാവും പകലും വ്യത്യാസപ്പെടുന്നതിലും, ആകാശത്തുനിന്ന് ആഹാരമായിക്കൊണ്ട് അല്ലാഹു (മഴ) ഇറക്കി അത്മൂലം ഭൂമിയെ- അത് നിര്‍ജ്ജീവമായതിന്ശേഷം- ജീവിപ്പിക്കുന്നതിലും, കാറ്റുകളെ (കൈകാര്യം ചെയ്ത്) നടത്തിപ്പോരുന്നതിലും, ബുദ്ധി ഉപയോഗി(ച്ചു മനസ്സിലാ)ക്കുന്ന ജനങ്ങള്‍ക്ക് പല ദൃഷ്ടാന്തങ്ങളുണ്ട്.**

---

﴾1﴿ حم ഹാ- മീം ﴾2﴿ تَنزِيلُ ٱلۡكِتَٰبِ വേദഗ്രന്ഥം അവതരിപ്പിച്ചത് مِنَ ٱللَّهِ അല്ലാഹുവിങ്കല്‍ നിന്നാണ് ٱلۡعَزِيزِ പ്രതാപശാലിയായ ٱلۡحَكِيمِ അഗാധജ്ഞനായ, യുക്തിമാനായ ﴾3﴿ إِنَّ فِي ٱلسَّمَٰوَٰتِ നിശ്ചയമായും ആകാശങ്ങളിലുണ്ട് وَٱلۡأَرۡضِ ഭൂമിയിലും لَأٓيَٰتٖ പല ദൃഷ്ടാന്തങ്ങള്‍ لِّلۡمُؤۡمِنِينَ സത്യവിശ്വാസികള്‍ക്ക് ﴾4﴿ وَفِي خَلۡقِكُمۡ നിങ്ങളുടെ സൃഷ്ടിയിലുമുണ്ട് وَمَا يَبُثُّ അവന്‍ വ്യാപിപ്പിക്കുന്ന (വിതരണം ചെയ്യുന്ന)തിലും مِن دَآبَّةٍ ജീവിയായിട്ട് ءَايَٰتٞ പല ദൃഷ്ടാന്തങ്ങള്‍ لِّقَوۡمٖ ജനങ്ങള്‍ക്ക് يُوقِنُونَ ഉറപ്പിക്കുന്ന ഉറപ്പായി വിശ്വസിക്കുന്ന ﴾5﴿ وَٱخۡتِلَٰفِ ٱلَّيۡلِ രാത്രി വ്യത്യാസപ്പെടുന്നതിലും وَٱلنَّهَارِ പകലും وَمَآ أَنزَلَ ٱللَّهُ അല്ലാഹു ഇറക്കിയതിലും مِنَ ٱلسَّمَآءِ ആകാശത്തുനിന്ന് مِن رِّزۡقٖ ആഹാര(ഉപജീവന മാര്‍ഗ)മായിട്ട് فَأَحۡيَا بِهِ എന്നിട്ടതുകൊണ്ട് ജീവിപ്പിക്കുകയും ചെയ്തു ٱلۡأَرۡضَ ഭൂമിയെ بَعۡدَ مَوۡتِهَا അത് ചത്ത് (നിര്‍ജ്ജീവമായ) ശേഷം وَتَصۡرِيفِ നടത്തുന്ന (നിയന്ത്രിക്കുന്ന, കൈകാര്യം ചെയ്യുന്ന)തിലും ٱلرِّيَٰحِ കാറ്റുകളെ ءَايَٰتٞ ദൃഷ്ടാന്തങ്ങളുണ്ട് لِّقَوۡمٖ يَعۡقِلُونَ ബുദ്ധി ഉപയോഗിക്കുന്ന ജനങ്ങള്‍ക്ക്

---

മേല്‍ ചൂണ്ടിക്കാട്ടിയ ദൃഷ്ടാന്തങ്ങളെക്കുറിച്ച് അല്ലാഹു പലപ്പോഴും ഉണര്‍ത്താറുള്ളതാണ്. സന്ദര്‍ഭോചിതം നാം അവയെപ്പറ്റി വിവരിക്കുകയും ചെയ്യാറുണ്ട്. ഇവിടെ ആദ്യം (3 -ാം വചനത്തില്‍) സത്യവിശ്വാസികള്‍ക്ക് ദൃഷ്ടാന്തമുണ്ടെന്നും, പിന്നീട് (4 ല്‍) ദൃഢവിശ്വാസംകൊള്ളുന്നവര്‍ക്ക് ദൃഷ്ടാന്തമുണ്ടെന്നും, അവസാനം (5 ല്‍) ബുദ്ധി ഉപയോഗിക്കുന്നവര്‍ക്ക് ദൃഷ്ടാന്തമുണ്ടെന്നുമാണല്ലോ പ്രസ്താവിച്ചിരിക്കുന്നത്. ഇതിനെപ്പറ്റി അല്‍പം ചിലത് മനസ്സിലാക്കുന്നത് നന്നായിരിക്കും.

നിഷ്കളങ്ക ഹൃദയത്തോടുകൂടി ആകാശഭൂമികളിലേക്ക് കണ്ണോടിക്കുന്ന ഒരാൾക്ക് ഈ ലോകത്തിനൊരു സ്രഷ്ടാവുണ്ടെന്നും, അവന്റെ പ്രവർത്തനങ്ങളാണ് ഇക്കാണുന്നതെല്ലാമെന്നുമുള്ള ഈമാൻ(സത്യവിശ്വാസം) ഉണ്ടാവാതിരിക്കുകയില്ല. പിന്നീടവൻ സ്വന്തം ദേഹമടക്കമുള്ള ജന്തുജാലങ്ങളെയും, അവയുടെ വൈവിധ്യം, സ്ഥിതിഗതികൾ ആദിയായവയെയും സംബന്ധിച്ച് ചിന്തിക്കുന്നപക്ഷം, ആ വിശ്വാസം യക്വീൻ(ദൃഢവിശ്വാസം) ആയി മാറുന്നു. കുറേക്കൂടി മുന്നോട്ട് കടന്ന് ആഴത്തിൽ ചിന്തിക്കുകയും, അങ്ങനെ മഴ, കാറ്റ്, സസ്യലതാദികളുടെ ഉൽപാദനം മുതലായവയെക്കുറിച്ചും, അവയിലടങ്ങിയ അതിസമർത്ഥമായ യുക്തിരഹസ്യങ്ങളെക്കുറിച്ചും പരിശോധിക്കുകയും ചെയ്യുമ്പോൾ, ആ വിശ്വാസം കൂടുതൽ യുക്തിപരവും, ബുദ്ധിപൂർവ്വകവും ആയി ശോഭിക്കുന്നു. മറ്റൊരു വിധത്തിൽ പറയുകയാണെങ്കിൽ, ഹൃദയശുദ്ധിയോടുകൂടിയുള്ള ചിന്ത അതിനെ സുദൃഢമാക്കുന്നു. ദൃഢമായ ഈമാനോടുകൂടി ചിന്തിക്കുമ്പോൾ അത് അതിനെ പരിപൂർണവും ഉൽകൃഷ്ടവുമാക്കി ഉയർത്തുന്നു.

ബുദ്ധി കൊടുത്ത് ഗ്രഹിക്കുക, അല്ലെങ്കിൽ ബുദ്ധി ഉപയോഗിച്ച് ചിന്തിക്കുക എന്ന അർത്ഥത്തിൽ (يعقلون മുതലായ) ചില വാക്കുകൾ ക്വുർആനിൽ സാധാരണ ഉപയോഗിച്ച് കാണാം. മൃഗങ്ങളിൽനിന്ന് മനുഷ്യനെ വേർതിരിക്കുന്ന ആ പ്രാകൃത ബുദ്ധിയല്ല ഇവിടെ ഉദ്ദേശ്യം. ബുദ്ധി രണ്ട് തരത്തിലുണ്ട്. ഒന്ന്: മനുഷ്യന്റെ കഴിവിനോ പ്രവർത്തനത്തിനോ പങ്കില്ലാത്തതും അല്ലാഹുവിന്റെ അനുഗ്രഹം കൊണ്ടുമാത്രം സിദ്ധിക്കുന്നതുമായ പ്രകൃതബുദ്ധി (العقل المطبوع). രണ്ട്: പ്രകൃതബുദ്ധിക്ക് ലഭിക്കുന്ന അറിവും പരിചയവും ഉപയോഗിച്ച് വെളിയിൽനിന്ന് സിദ്ധിക്കുന്ന വികസിതബുദ്ധി (العقل المسموع). ഒന്നാമത്തെ ബുദ്ധി ലഭിച്ചിട്ടില്ലാത്തവർക്ക് രണ്ടാമത്തെ ബുദ്ധിയും ഉണ്ടായിരിക്കുകയില്ല. ഒന്നാമത്തേതിന്റെ തോതും, അത് ഉപയോഗപ്പെടുത്തുന്ന അളവും സാഹചര്യവും അനുസരിച്ച് രണ്ടാമത്തേതിന് വികാസം സിദ്ധിക്കുന്നു. ബുദ്ധിമാൻമാരല്ലാതെ ഉറ്റാലോചിക്കുകയില്ല.അവർ ബുദ്ധി കൊടുക്കുന്നില്ലഎന്നും മറ്റുമുള്ള പ്രശംസകളും, ആക്ഷേപങ്ങളും രണ്ടാമത്തെ ബുദ്ധിയില്ലാത്തവർ മതശാസനങ്ങളിൽനിന്ന് ഒഴിവാക്കപ്പെട്ടവരുമായിരിക്കും.

تِلْكَ ءَايَـٰتُ ٱللَّهِ نَتْلُوهَا عَلَيْكَ بِٱلْحَقِّ ۖ فَبِأَىِّ حَدِيثٍۭ بَعْدَ ٱللَّهِ وَءَايَـٰتِهِۦ يُؤْمِنُونَ ﴿٦﴾

**﴾6﴿ (നബിയേ) അല്ലാഹുവിന്റെ ആയത്തുകൾ [വചനങ്ങളാകുന്ന ലക്ഷ്യങ്ങൾ] ആകുന്നു അവ. യഥാർത്ഥമായ നിലക്ക് അവയെ നിനക്ക് നാം ഓതികേൾക്കിപ്പിക്കുന്നു. അല്ലാഹുവിനും അവന്റെ ആയത്തുകൾക്കും പുറമെ, എനി ഏതൊരു വൃത്താന്തത്തിലാണ് അവർ വിശ്വസിക്കുന്നത്?!**

﴾6﴿ تِلْكَ അവ ءَايَٰتُ ٱللَّهِ അല്ലാഹുവിന്റെ ആയത്തുകളാണ് نَتْلُوهَا നാമത് ഓതിത്തരുന്നു عَلَيْكَ നിനക്ക് بِٱلْحَقِّ യഥാർത്ഥമായ നിലക്ക് فَبِأَىِّ حَدِيثٍۭ എനി ഏതൊരു വൃത്താന്തംകൊണ്ടാണ് بَعْدَ ٱللَّهِ അല്ലാഹുവിന് ശേഷം (പുറമെ) وَءَايَٰتِهِۦ അവന്റെ ആയത്തുകൾക്കും يُؤْمِنُونَ അവർ വിശ്വസിക്കുന്നത്

---

അല്ലാഹു അവന്റെ റസൂലിനെ അവതരിപ്പിച്ചുകൊടുക്കുകയും, അദ്ദേഹം പ്രബോധനം ചെയ്യുകയും ചെയ്യുന്ന തത്വങ്ങളിലും, ദൃഷ്ടാന്തങ്ങളിലും വിശ്വസിക്കുവാൻ അവർ തയ്യാറില്ലെങ്കിൽ, അവർക്ക് വിശ്വസിക്കാവുന്ന -അതിനെക്കാൾ ഉത്തമമായ- മറ്റൊരു വൃത്താന്തം എവിടെനിന്ന് ലഭിക്കുവാനാണ്?! നിശ്ചയമായും ഇല്ല. എന്ന് സാരം. الأيات(ആയത്തുകൾ) എന്ന വാക്കിന് ദൃഷ്ടാന്തങ്ങൾ, അടയാളങ്ങൾ, തെളിവുകൾ, ലക്ഷ്യങ്ങൾഎന്നൊക്കെയാണ് വാക്കാർത്ഥമെന്നും, ക്വുർആൻ വചനങ്ങളെല്ലാം അല്ലാഹുവിങ്കൽ നിന്നുള്ള ലക്ഷ്യങ്ങളും ദൃഷ്ടാന്തങ്ങളും ഉൾക്കൊള്ളുന്നവയായതുകൊണ്ട് അതിലെ സൂക്തങ്ങൾക്ക് ആയത്തുകൾഎന്ന് പറയപ്പെടുന്നുവെന്നും നാം മുമ്പ് ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഇ ൗ ആയത്തിലും താഴെ 8, 9 പോലെയുള്ള വചനങ്ങളിലും പ്രധാനമായും ക്വുർആൻ വചനങ്ങളെയും, അവയിലടങ്ങിയ ലക്ഷ്യദൃഷ്ടാന്തങ്ങളെയുമാണ് ഉദ്ദേശിക്കപ്പെടുന്നത്. ഈ വചനത്തിൽ നിനക്ക് നാം ഓതിക്കേൾപ്പിക്കുന്നു( نتلوها عليك) എന്നും, 8 -ാം വചനത്തിൽ അവൻ കേൾക്കുന്നു(يسمع) എന്നും മറ്റും പറഞ്ഞിട്ടുള്ളതിൽ നിന്ന് ഇത് മനസ്സിലാക്കാം. الله أعلم

وَيْلٌ لِّكُلِّ أَفَّاكٍ أَثِيمٍ ﴿٧﴾

**﴾7﴿ മഹാപാപിയും വ്യാജക്കാരനുമായ എല്ലാവർക്കും നാശം!**

يَسْمَعُ ءَايَٰتِ ٱللَّهِ تُتْلَىٰ عَلَيْهِ ثُمَّ يُصِرُّ مُسْتَكْبِرًا كَأَن لَّمْ يَسْمَعْهَا ۖ فَبَشِّرْهُ بِعَذَابٍ أَلِيمٍ ﴿٨﴾

**﴾8﴿ അല്ലാഹുവിന്റെ ആയത്തുകൾ അവന് ഓതിക്കേൾപ്പിക്കപ്പെടുന്നതായി അവൻ കേൾക്കുന്നു; പിന്നെയും, അഹംഭാവം നടിച്ചുകൊണ്ട്- അത് കേട്ടിട്ടില്ലാത്തത്പോലെ- അവൻ (നിഷേധത്തിൽ) നിരതനാകുന്നു! ആകയാൽ, അവന് വേദനയേറിയ ശിക്ഷയെപ്പറ്റി സന്തോഷവാർത്ത അറിയിക്കുക.**

وَإِذَا عَلِمَ مِنْ ءَايَـٰتِنَا شَيْـًٔا ٱتَّخَذَهَا هُزُوًا ۚ أُو۟لَـٰٓئِكَ لَهُمْ عَذَابٌ مُّهِينٌ ۝٩

**《9》** നമ്മുടെ ആയത്തുകളിൽ നിന്ന് വല്ലതും അവന് അറിവായാൽ, അവയെ അവൻ പരിഹാസ്യമാക്കിത്തീർക്കുകയും ചെയ്യുന്നു. അക്കൂട്ടർക്ക് അപമാനകമായ ശിക്ഷയുണ്ട്.

مِّن وَرَآئِهِمْ جَهَنَّمُ ۖ وَلَا يُغْنِى عَنْهُم مَّا كَسَبُوا۟ شَيْـًٔا وَلَا مَا ٱتَّخَذُوا۟ مِن دُونِ ٱللَّهِ أَوْلِيَآءَ ۖ وَلَهُمْ عَذَابٌ عَظِيمٌ ۝١٠

**《10》** അവരുടെ പിന്നാലെയുണ്ട് നരകം! അവർ പ്രവർത്തി(ച്ചു സമ്പാദി)ച്ചതാകട്ടെ, അല്ലാഹുവിന് പുറമെ അവർ രക്ഷാകർത്താക്കളായി സ്വീകരിച്ചിട്ടുള്ളവയാകട്ടെ, അവർക്ക് ഒട്ടും ഉപകരിക്കുന്നതുമല്ല. അവർക്ക് വമ്പിച്ച ശിക്ഷയും ഉണ്ടായിരിക്കും.

هَـٰذَا هُدًى ۖ وَٱلَّذِينَ كَفَرُوا۟ بِـَٔايَـٰتِ رَبِّهِمْ لَهُمْ عَذَابٌ مِّن رِّجْزٍ أَلِيمٌ ۝١١

**《11》** ഇതൊരു (ശരിയായ) മാർഗദർശനമത്രെ. തങ്ങളുടെ രക്ഷിതാവിന്റെ ആയത്തുകളിൽ അവിശ്വസിച്ചവരാകട്ടെ, അവർക്ക് കടുത്ത യാതനയാകുന്ന വേദനയേറിയ ശിക്ഷയുണ്ട്.

---

**《7》** وَيْلٌ നാശം, കഷ്ടം لِّكُلِّ أَفَّاكٍ എല്ലാ വ്യാജക്കാരനുമാണ്, നുണക്കാർക്കുമാണ് أَثِيمٍ (മഹാ) പാപിയായ **《8》** يَسْمَعُ അവൻ കേൾക്കും ءَايَـٰتِ ٱللَّهِ അല്ലാഹുവിന്റെ ആയത്തുകൾ تُتْلَىٰ عَلَيْهِ അവന്റെമേൽ ഓതിക്കേൾപ്പിക്കപ്പെടുന്നതായി ثُمَّ يُصِرُّ പിന്നെയും അവൻ നിരതനാകും, നിലനിൽക്കും مُسْتَكْبِرًا അഹംഭാവം (വലുപ്പം) നടിച്ചുകൊണ്ട് كَأَن لَّمْ يَسْمَعْهَا അത് കേൾക്കാത്ത പോലെ فَبَشِّرْهُ അതിനാൽ അവന് സന്തോഷമറിയിക്കുക بِعَذَابٍ أَلِيمٍ വേദനയേറിയ ശിക്ഷയെക്കുറിച്ച് **《9》** وَإِذَا عَلِمَ അവൻ അറിഞ്ഞാൽ مِنْ ءَايَـٰتِنَا നമ്മുടെ ആയത്തുകളിൽ നിന്ന് شَيْـًٔا വല്ലതും,

هُمْ عَذَابٌ അല്പം اتَّخَذَهَا അതിനെ അവനാക്കും هُزُوًا പരിഹാസ്യം أُولَٰئِكَ അക്കൂട്ടർ അവർക്ക് ശിക്ഷയുണ്ട് مُّهِينٌ അപമാനകരമായ ﴾10﴿ مِّن وَرَائِهِمْ അവരുടെ പിന്നിൽ (അപ്പുറം) ഉണ്ട് جَهَنَّمُ നരകം وَلَا يُغْنِي عَنْهُم അവർക്ക് ഉപകരിക്കയില്ല, പര്യാപ്തമാകയില്ല مَّا كَسَبُوا അവർ സമ്പാദിച്ച (പ്രവർത്തിച്ച)ത് شَيْئًا ഒട്ടും, യാതൊന്നും أَوْلِيَاءَ അവർ ഉണ്ടാക്കിവെച്ചതും ഇല്ല مِن دُونِ اللَّهِ അല്ലാഹുവിന് പുറമെ وَلَا مَا اتَّخَذُوا രക്ഷാകർത്താക്കളായി, സഹായികളായിട്ട് وَلَهُمْ അവർക്കുണ്ട്താനും وَالَّذِينَ كَفَرُوا عَذَابٌ عَظِيمٌ വമ്പിച്ച ശിക്ഷ ﴾11﴿ هَٰذَا هُدًى ഇതൊരു മാർഗദർശനം هُمْ عَذَابٌ അവിശ്വസിച്ചവരാകട്ടെ بِآيَاتِ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ ആയത്തുകളിൽ അവർക്ക് ശിക്ഷയുണ്ട് مِّن رِّجْزٍ കടുത്ത യാതനയാകുന്ന أَلِيمٌ വേദനയേറിയ

---

വ്യാജങ്ങൾ കെട്ടിപ്പറയുകയും കള്ള വാർത്തകൾ പ്രചരിപ്പിക്കുകയും ചെയ്യുന്നവർക്കാണ് أفاك (വ്യാജക്കാരൻ) എന്ന് പറയുന്നത്. കുറ്റകരമായ പാപങ്ങൾ ചെയ്യുന്നവർക്കാണ് أثيم (മഹാപാപി) എന്ന് പറയുന്നത്. ഈ രണ്ട് ദുർഗുണങ്ങളും ഒരാളിൽ സമ്മേളിച്ചാൽ പിന്നെ, അവന് ചേരാത്ത ദുഷ്ചെയ്തികൾ ഉണ്ടായിരിക്കയില്ല. രണ്ട് കാര്യങ്ങളാണ് അല്ലാഹു ഇവരെപ്പറ്റി ഇവിടെ എടുത്ത് പറയുന്നത്:

1) അല്ലാഹുവിന്റെ ആയത്തുകൾ ഓതിക്കേൾപ്പിക്കപ്പെട്ടാൽ, അത് കേട്ട ഭാവം പോലും നടിക്കാതെ, അഹംഭാവപൂർവ്വം അതിനെ അവഗണിച്ച് കളയുകയും, പഴയ നിലപാടിൽതന്നെ ഉറച്ച് നിൽക്കുകയും ചെയ്യുക.

2) ഏതെങ്കിലും വിധേന അല്ലാഹുവിന്റെ ആയത്തുകളിൽ നിന്ന് വല്ല വിവരവും ലഭിച്ചുകഴിഞ്ഞാൽ, അതെങ്കിലും സ്വീകരിക്കുവാൻ തയ്യാറാകാതെ, അവയെ പരിഹാസ്യമാക്കിത്തീർക്കുക. ഇങ്ങനെയുള്ളവരുടെ നേരെ അല്ലാഹുവിനുള്ള വെറുപ്പിന്റെയും, അവർക്ക് നേരിടുന്ന ശിക്ഷയുടെയും കാഠിന്യത്തെയാണ് ഈ വചനങ്ങൾ കാണിക്കുന്നത്. വല്ല സന്തോഷവാർത്തയും അവരെ അറിയിക്കുവാനുണ്ടെങ്കിൽ അത് ആ ശിക്ഷയെക്കുറിച്ച് മാത്രമാണെന്നും അല്ലാഹു താക്കീത് ചെയ്യുന്നു.

പേർഷ്യയിൽ നിന്ന് ചില പുരാണ ചരിത്രങ്ങളും കഥാനോവലുകളും കൊണ്ടുവന്ന് ജനമദ്ധ്യെ പ്രചരിപ്പിക്കുകയും, അതുവഴി ക്വുർആനിൽനിന്നും അവരുടെ ശ്രദ്ധയെ തിരിച്ചുവിടുവാൻ ശ്രമിക്കുകയും ചെയ്തിരുന്ന നദ്റുബ്നുൽഹർഥ് (نضر بن الحرث)നെയും, നരകത്തിന്റെ മേൽനോട്ടം വഹിക്കുന്ന പത്തൊമ്പത് മലക്കുകളുണ്ട് എന്ന് ക്വുർആനിൽ (സൂ: മുദ്ദഥിർ 30 ൽ) വന്നപ്പോൾ അവരുമായി ഞാൻ ഒറ്റക്ക് നോക്കാംഎന്നും മറ്റും പറഞ്ഞ അബൂജഹ്ലി

(أبو جهل)നെയും ഇവിടെ പലരും ഉദാഹരണമായി എടുക്കാറുണ്ട്. വാസ്തവത്തിൽ അല്ലാഹുവിന്റെ ആയത്തുകളെ അഹംഭാവത്തോടെയും പരിഹാസത്തോടെയും അവഗണിച്ച് തള്ളിക്കളയുന്ന ആളുകളെ ഇന്ന് നാം ജാഹിലിയ്യാ കാലത്തോ മുശ്‌രിക്കുകൾക്കിടയിലോ തിരഞ്ഞു പിടിക്കേണ്ടതില്ല. ഇക്കാലത്ത് ഇങ്ങനെയുള്ളവർ ധാരാളക്കണക്കിൽ തന്നെയുണ്ട്. മുസ്‌ലിംകളെന്ന് അവകാശപ്പെടുന്നവർക്കിടയിൽപോലും ഇത്തരക്കാരുണ്ടെന്നത്- അങ്ങേഅറ്റം ഖേദകരമാണെങ്കിലും -ഒരു പരമാർത്ഥമത്രെ.

ക്വുർആനിലെ വ്യക്തമായ ചില നിയമങ്ങളെപ്പറ്റി അവ പഴഞ്ചനാണെന്നും, അപ്രായോഗികമാണെന്നും ജൽപിക്കുന്നവർ, ഭൗതികതാൽപര്യങ്ങൾക്കും അനിസ്‌ലാമികാദർശങ്ങൾക്കും ക്വുർആന്റെ ആനുകൂല്യം നൽകുവാൻ പാടുപെടുന്നവർ, നമസ്കാരം, നോമ്പ്, ഹജ്ജ് തുടങ്ങിയ ഇസ്‌ലാമിലെ അതിപ്രധാനങ്ങളായ നിർബന്ധകർമങ്ങളെ കേവലം ചില മതചടങ്ങുകൾമാത്രമാക്കി തരംതാഴ്ത്തിക്കാട്ടുന്നവർ, പലിശ, ചൂതാട്ടം തുടങ്ങി ക്വുർആൻ കർശനമായി വിരോധിച്ചിട്ടുള്ള കാര്യങ്ങളെ ഏതെങ്കിലും വിധേന ന്യായീകരിച്ച് ഇസ്‌ലാമീകരിക്കുവാൻ മുതിരുന്നവർ, നോവലുകൾ, കലാസാഹിത്യങ്ങൾ തുടങ്ങിയവക്ക് ക്വുർആനെക്കാളും ഇസ്‌ലാമിക വിജ്ഞാനങ്ങളെക്കാളും പരിഗണന നൽകുന്നവർ ഇത്യാദി ആളുകളെല്ലാം- ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ- അല്ലാഹുവിന്റെ ആയത്തുകളെ പരിഹസിക്കുകയും, അവയുടെനേരെ അഹംഭാവം കാണിക്കുകയും തന്നെയാണ് ചെയ്യുന്നത്. والعياذ بالله

## വിഭാഗം- 2

۞ ٱللَّهُ ٱلَّذِى سَخَّرَ لَكُمُ ٱلْبَحْرَ لِتَجْرِىَ ٱلْفُلْكُ فِيهِ بِأَمْرِهِۦ وَلِتَبْتَغُوا۟ مِن فَضْلِهِۦ وَلَعَلَّكُمْ تَشْكُرُونَ ﴿١٢﴾

**﴾12﴿ അല്ലാഹുവത്രെ, നിങ്ങൾക്ക് സമുദ്രം കീഴ്പ്പെടുത്തിത്തന്നവൻ; അവന്റെ കൽപനപ്രകാരം അതിൽകൂടി കപ്പലുകൾ സഞ്ചരിക്കുവാനും, അവന്റെ അനുഗ്രഹത്തിൽ നിന്ന് (ഉപജീവനമാർഗം) നിങ്ങൾ അന്വേഷിക്കുവാനും വേണ്ടി; നിങ്ങൾ നന്ദികാണിക്കുവാൻ വേണ്ടിയും.**

وَسَخَّرَ لَكُم مَّا فِى ٱلسَّمَٰوَٰتِ وَمَا فِى ٱلْأَرْضِ جَمِيعًا مِّنْهُ

**﴾13﴿ ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതുമെല്ലാം അവങ്കൽനിന്ന് [അവന്റെ വകയായി]**

إِنَّ فِي ذَٰلِكَ لَأَيَٰتٍ لِّقَوْمٍ يَتَفَكَّرُونَ ﴿١٣﴾

**അവൻ നിങ്ങൾക്ക് കീഴ്പ്പെടുത്തിത്തന്നിരിക്കുന്നു. നിശ്ചയമായും, അതിൽ ചിന്തിക്കുന്ന ജനങ്ങൾക്ക് പല ദൃഷ്ടാന്തങ്ങളുണ്ട്.**

﴾12﴿ ٱللَّهُ ٱلَّذِى അല്ലാഹു യാതൊരുവനാകുന്നു سَخَّرَ لَكُمُ നിങ്ങൾക്ക് കീഴ്പ്പെടുത്തിയ ٱلْبَحْرَ സമുദ്രത്തെ لِتَجْرِىَ സഞ്ചരിക്കുവാൻ ٱلْفُلْكُ കപ്പലുകൾ فِيهِ അതിൽക്കൂടി بِأَمْرِهِۦ അവന്റെ കല്പനപ്രകാരം وَلِتَبْتَغُوا۟ നിങ്ങൾ അന്വേഷിക്കുവാനും, തേടുവാനും مِن فَضْلِهِۦ അവന്റെ അനുഗ്രഹത്തിൽനിന്ന് وَلَعَلَّكُمْ تَشْكُرُونَ നിങ്ങൾ നന്ദിചെയ്യാനും, നന്ദികാണിക്കയും ചെയ്തേക്കാം ﴾13﴿ وَسَخَّرَ لَكُم നിങ്ങൾക്കവൻ കീഴ്പ്പെടുത്തിത്തരുകയും ചെയ്തിരിക്കുന്നു مَّا فِى ٱلسَّمَٰوَٰتِ ആകാശങ്ങളിലുള്ളത് وَمَا فِى ٱلْأَرْضِ ഭൂമിയിലുള്ളതും جَمِيعًا എല്ലാം, മുഴുവനും مِّنْهُ അവനിൽനിന്ന് (അവന്റെ വകയായി) إِنَّ فِى ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَأَيَٰتٍ പല ദൃഷ്ടാന്തങ്ങൾ لِّقَوْمٍ ഒരു ജനതക്ക് يَتَفَكَّرُونَ ചിന്തിക്കുന്ന

---

മനുഷ്യന്റെ നന്മക്കും പുരോഗതിക്കും ഉപയുക്തമായ വിധത്തിൽ, അവന്റെ പ്രയത്നവും കഴിവുമനുസരിച്ച് ഉപയോഗപ്പെടുത്തത്തക്കവണ്ണം ആകാശത്തിലെയും ഭൂമിയിലെയും വസ്തുക്കളെ അല്ലാഹു അവന് സൗകര്യപ്പെടുത്തിക്കൊടുത്തിരിക്കുന്നു. ഇത് അല്ലാഹുവിന്റെ പക്കൽനിന്നുള്ള അതിമഹത്തായ ഒരു അനുഗ്രഹമത്രെ. അതേസമയത്ത് അവയെപ്പറ്റി ചിന്തിക്കുന്നവർക്ക് അല്ലാഹുവിന്റെ അപാരമായ കഴിവിനും മഹത്വത്തിനും ധാരാളം ദൃഷ്ടാന്തങ്ങളും അവയിൽ അടങ്ങിയിരിക്കുന്നു. മനുഷ്യൻ ഇന്നുവരെ നേടിക്കഴിഞ്ഞതും, മേലിൽ നേടുവാനിരിക്കുന്നതുമായ എല്ലാ ശാസ്ത്രീയവിജ്ഞാനങ്ങളും, നിരീക്ഷണഫലങ്ങളും, ജീവിതപുരോഗതികളുമെല്ലാം പ്രസ്തുത അനുഗ്രഹംകൊണ്ടുമാത്രം ലഭിക്കുന്നവയാണ്.

قُل لِّلَّذِينَ ءَامَنُوا۟ يَغْفِرُوا۟ لِلَّذِينَ لَا يَرْجُونَ أَيَّامَ ٱللَّهِ لِيَجْزِىَ قَوْمًۢا بِمَا كَانُوا۟ يَكْسِبُونَ ﴿١٤﴾

**﴾14﴿ (നബിയേ) വിശ്വസിച്ചവരോട് പറയുക: അല്ലാഹുവിന്റെ ദിവസങ്ങളെ പ്രതീക്ഷിക്കുന്നില്ലാത്ത (അഥവാ പേടിക്കാത്ത) വർക്ക് അവർ പൊറുത്തുകൊടുക്കട്ടെ.**

**ഒരു ജനതക്ക് അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിന് അവൻ പ്രതിഫലം നൽകുവാൻവേണ്ടിയാണ് (അത്).**

مَنْ عَمِلَ صَٰلِحًا فَلِنَفْسِهِۦ ۖ وَمَنْ أَسَآءَ فَعَلَيْهَا ۖ ثُمَّ إِلَىٰ رَبِّكُمْ تُرْجَعُونَ ﴿١٥﴾

**《15》 ആരെങ്കിലും നല്ലത് പ്രവർത്തിച്ചാൽ, അതവന്റെ ദേഹത്തിന് (അഥവാ ആത്മാവിന്ന്) തന്നെയാകുന്നു. ആരെങ്കിലും തിന്മ ചെയ്താൽ, അതും അതിന്റെമേൽതന്നെ. പിന്നീട് നിങ്ങളുടെ രക്ഷിതാവിങ്കലേക്ക് നിങ്ങൾ മടക്കപ്പെടുന്നു.**

---

《14》 قُل നീ പറയുക لِّلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരോട് يَغْفِرُوا۟ അവർ പൊറുത്തുകൊടുക്കട്ടെ, വിട്ടുകൊടുക്കട്ടെ لِلَّذِينَ യാതൊരു കൂട്ടർക്ക് لَا يَرْجُونَ പ്രതീക്ഷിക്കാത്ത, പേടിക്കാത്ത أَيَّامَ ٱللَّهِ അല്ലാഹുവിന്റെ ദിവസങ്ങളെ لِيَجْزِيَ അവൻ പ്രതിഫലം നൽകുവാൻവേണ്ടി قَوْمًا ഒരു ജനതക്ക് بِمَا كَانُوا۟ അവരായിരുന്നതിന് يَكْسِبُونَ പ്രവർത്തിക്കും, സമ്പാദിക്കും 《15》 مَنْ عَمِلَ ആർ പ്രവർത്തിച്ചുവോ صَٰلِحًا നല്ല (സൽപ്രവൃത്തി) فَلِنَفْسِهِۦ എന്നാലവന്റെ ദേഹത്തിന് (ആത്മാവിന്) തന്നെ وَمَنْ أَسَآءَ ആരെങ്കിലും നന്മ ചെയ്താൽ فَعَلَيْهَا എന്നാൽ അതിന്റെ മേൽതന്നെ ثُمَّ പിന്നെ إِلَىٰ رَبِّكُمْ നിങ്ങളുടെ റബ്ബിങ്കലേക്ക് تُرْجَعُونَ നിങ്ങൾ മടക്കപ്പെടുന്നു, മടക്കപ്പെടും

---

അറബികൾക്കിടയിൽ കഴിഞ്ഞുപോയ യുദ്ധങ്ങളെയും ചരിത്രസംഭവങ്ങളെയും ഉദ്ദേശിച്ചുകൊണ്ട് ايام العرب (അറബികളുടെ ദിവസങ്ങൾ) എന്ന് പറയപ്പെടാറുണ്ട്. അതുപോലെ, മുൻ സമുദായങ്ങളിൽ കഴിഞ്ഞുപോയിട്ടുള്ള അല്ലാഹുവിന്റെ ശിക്ഷാ നടപടികളെ ഉദ്ദേശിച്ചാണ് ഇവിടെ ايام الله (അല്ലാഹുവിന്റെ ദിവസങ്ങൾ) എന്ന് പറഞ്ഞിരിക്കുന്നത്. അല്ലാഹുവിൽ വിശ്വസിക്കാതെയും, അവന്റെ നിയമങ്ങളെ ധിക്കരിച്ചുകൊണ്ടുമിരിക്കുന്ന പക്ഷം മുൻസമുദായങ്ങൾക്ക് അനുഭവപ്പെട്ടതുപോലെയുള്ള വല്ല ശിക്ഷാനടപടികളും അല്ലാഹു തങ്ങളിലും നടപ്പാക്കിയേക്കാമെന്ന ഭയമോ, പ്രതീക്ഷയോ ഇല്ലാത്തവരാണ് മുശ്രിക്കുകൾ. അതുകൊണ്ട് അവർ ഏതുതരം അക്രമങ്ങളും നീചകൃത്യങ്ങളും ചെയ്യാൻ സന്നദ്ധരായേക്കും. അതിന്റെ നേരെ അവഗണനയും, ക്ഷമയും കൈകൊള്ളുവാൻ സത്യവിശ്വാസികളെ ഉപദേശിക്കണമെന്ന് അല്ലാഹു നബിﷺയോട് കൽപിക്കുകയാണ്. ഓരോരുത്തരും ചെയ്യുന്ന നന്മതിന്മകൾക്ക് തക്ക പ്രതിഫലം അല്ലാഹു നൽകാതിരിക്കുകയില്ല എന്ന് ഉണർത്തുകയും ചെയ്യുന്നു.

وَلَقَدْ ءَاتَيْنَا بَنِىٓ إِسْرَٰٓءِيلَ ٱلْكِتَٰبَ وَٱلْحُكْمَ وَٱلنُّبُوَّةَ

**《16》 ഇസ്റാഈൽ സന്തതികൾക്ക് നാം വേദഗ്രന്ഥവും, വിധിയും, പ്രവാചകത്വവും കൊടുക്കുകയുണ്ടായി.**

وَرَزَقْنَٰهُم مِّنَ ٱلطَّيِّبَٰتِ وَفَضَّلْنَٰهُمْ عَلَى ٱلْعَٰلَمِينَ ﴿١٦﴾

**വിശിഷ്ട വസ്തുക്കളിൽനിന്നും അവർക്ക് നാം ആഹാരം നൽകുകയും, ലോകരെക്കാൾ അവരെ ശ്രേഷ്ഠരാക്കുകയും ചെയ്തു.**

وَءَاتَيْنَٰهُم بَيِّنَٰتٍ مِّنَ ٱلْأَمْرِ ۖ فَمَا ٱخْتَلَفُوٓا۟ إِلَّا مِنۢ بَعْدِ مَا جَآءَهُمُ ٱلْعِلْمُ بَغْيًۢا بَيْنَهُمْ ۚ إِنَّ رَبَّكَ يَقْضِى بَيْنَهُمْ يَوْمَ ٱلْقِيَٰمَةِ فِيمَا كَانُوا۟ فِيهِ يَخْتَلِفُونَ ﴿١٧﴾

**《17》 (മത) കാര്യത്തെ സംബന്ധിച്ച് വ്യക്തമായ തെളിവുകളും അവർക്ക് നാം നൽകി.**

**എന്നാൽ, തങ്ങൾക്ക് അറിവ് വന്നെത്തിയശേഷമല്ലാതെ അവർ ഭിന്നിച്ചിട്ടില്ല; (അതെ) തങ്ങൾക്കിടയിലുള്ള ധിക്കാരത്താൽ! നിശ്ചയമായും നിന്റെ റബ്ബ് ക്വിയാമത്തുനാളിൽ അവർക്കിടയിൽ- അവർ യാതൊന്നിൽ ഭിന്നിച്ചുകൊണ്ടിരിക്കുന്നുവോ അതിൽ- തീരുമാനം ചെയ്യുന്നതാണ്.**

---

《16》 وَلَقَدْ ءَاتَيْنَا തീർച്ചയായും നാം കൊടുക്കുകയുണ്ടായി بَنِىٓ إِسْرَٰٓءِيلَ ഇസ്റാഈൽ സന്തതികൾക്ക് ٱلْكِتَٰبَ വേദഗ്രന്ഥം وَٱلْحُكْمَ വിധിയും, വിജ്ഞാനവും وَٱلنُّبُوَّةَ പ്രവാചകത്വവും وَرَزَقْنَٰهُم അവർക്ക് നാം ആഹാരം നൽകി مِّنَ ٱلطَّيِّبَٰتِ വിശിഷ്ട (നല്ല, പരിശുദ്ധ) വസ്തുക്കളിൽനിന്ന് وَفَضَّلْنَٰهُمْ അവരെ നാം ശ്രേഷ്ഠരാക്കുകയും ചെയ്തു عَلَى ٱلْعَٰلَمِينَ ലോകരെക്കാൾ 《17》 وَءَاتَيْنَٰهُم അവർക്ക് നാം കൊടുക്കയും ചെയ്തു بَيِّنَٰتٍ തെളിവുകൾ مِّنَ ٱلْأَمْرِ (ഈ) കാര്യത്തെ സംബന്ധിച്ച് فَمَا ٱخْتَلَفُوٓا۟ എന്നാൽ (എന്നിട്ട്) അവർ ഭിന്നിച്ചില്ല, വ്യത്യാസം ചെയ്തിട്ടില്ല إِلَّا مِنۢ بَعْدِ ശേഷമല്ലാതെ مَا جَآءَهُمُ അവർക്ക് വന്നതിന്റെ ٱلْعِلْمُ അറിവ് بَغْيًۢا ധിക്കാരം, (അക്രമം, ശത്രുത, അസൂയ) നിമിത്തം بَيْنَهُمْ തങ്ങൾക്കിടയിലുള്ള إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് يَقْضِى بَيْنَهُمْ അവർക്കിടയിൽ തീരുമാനം ചെയ്യും يَوْمَ ٱلْقِيَٰمَةِ ക്വിയാമത്തുനാളിൽ فِيمَا യാതൊന്നിൽ كَانُوا۟ فِيهِ അതിൽ അവരായിരുന്നു يَخْتَلِفُونَ ഭിന്നിക്കും, വ്യത്യാസം ചെയ്യും.

الكتاب (വേദഗ്രന്ഥം) എന്ന് പറഞ്ഞത് തൗറാത്താകുന്നു. الحكم (അൽഹുക്മു) എന്ന വാക്കിന് ഇവിടെ വിധിഎന്നും വിജ്ഞാനംഎന്നും അർത്ഥം കൽപിക്കപ്പെട്ടിട്ടുണ്ട്. ഇസ്റാഈൗൽ വർഗത്തിൽ രാജാക്കൾ, മൂപ്പൻമാർ, ഗോത്രത്തലവൻമാർ എന്നിങ്ങനെ പല തരത്തിലുള്ള വിധികർത്താക്കളും ഉണ്ടായിരുന്നു. അവരുടെ വിധികർത്തൃത്വത്തെ- ആജ്ഞാധികാരത്തെ- യാണ് ആ വാക്കുകൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്നാണ് അധികപക്ഷത്തിന്റെയും അഭിപ്രായം. അത് പോലെത്തന്നെ, ഇസ്റാഈല്യരിൽ വളരെയധികം പ്രവാചകൻമാരും ഉണ്ടായിട്ടുണ്ട്. അതിനെ സൂചിപ്പിച്ചുകൊണ്ടാണ് പ്രവാചകത്വവും (والنبوة) എന്ന് പറഞ്ഞിരിക്കുന്നത്. ഇതിനെല്ലാംപുറമെ, മേൽപറഞ്ഞ കാരണങ്ങളാൽ അക്കാലത്തുള്ള ഇതര ജനസമുദായങ്ങളെക്കാൾ യോഗ്യതയും, ശ്രേഷ്ഠതയും അല്ലാഹു അവർക്ക് നൽകിയിരുന്നു. പക്ഷേ, വേണ്ടത്ര അറിവും, ബോധവും, കഴിവും, അനുകൂല പരിതഃസ്ഥിതികളും ഉണ്ടായിരുന്നിട്ട് പിന്നെയും അവർ സത്യത്തിൽനിന്ന് ഭിന്നിക്കുകയും, പരസ്പരം ഛിദ്രിക്കുകയുമാണ് ചെയ്തത്. അറിയായ്മകൊണ്ടോ, അറിവനുസരിച്ച് ജീവിക്കുവാൻ സാധിക്കാത്ത സാഹചര്യംകൊണ്ടോ അല്ല- ധിക്കാരവും അതിക്രമവും നിമിത്തമാണ്- ഇത് സംഭവിച്ചത്. അതുകൊണ്ട് ഇതിന്റെ പേരിൽ അവരുടെമേൽ തക്ക നടപടിയെടുക്കാതെ അല്ലാഹു വിട്ടുകളയുകയില്ല എന്ന് അവരെ താക്കീത് ചെയ്യുന്നു.

ثُمَّ جَعَلْنَـٰكَ عَلَىٰ شَرِيعَةٍ مِّنَ ٱلْأَمْرِ فَٱتَّبِعْهَا وَلَا تَتَّبِعْ أَهْوَآءَ ٱلَّذِينَ لَا يَعْلَمُونَ ﴿١٨﴾

**﴾18﴿ (നബിയേ) പിന്നീട് നിന്നെ നാം (മത)കാര്യത്തെ സംബന്ധിച്ച് ഒരു (തെളിഞ്ഞ) മാർഗത്തിൽ ആക്കിയിരിക്കുന്നു. ആകയാൽ, നീ അതിനെ പിൻപറ്റിക്കൊള്ളുക; അറിവില്ലാത്തവരുടെ ഇച്ഛകളെ പിൻപറ്റരുത്.**

﴾**18**﴿ ثُمَّ പിന്നെ جَعَلْنَـٰكَ നിന്നെ നാം ആക്കി عَلَىٰ شَرِيعَةٍ ഒരു (തെളിഞ്ഞ) മാർഗത്തിൽ (നടപടിക്രമത്തിൽ) مِّنَ ٱلْأَمْرِ കാര്യത്തെ സംബന്ധിച്ച് فَٱتَّبِعْهَا ആകയാൽ അതിനെ പിൻപറ്റുക وَلَا تَتَّبِعْ പിൻപറ്റുകയും അരുത് أَهْوَآءَ ٱلَّذِينَ യാതൊരു കൂട്ടരുടെ ഇച്ഛകളെ لَا يَعْلَمُونَ അറിവില്ലാത്ത

ജൂതൻമാരും ക്രിസ്ത്യാനികളുമാകുന്ന വേദക്കാർ തങ്ങളുടെ വേദഗ്രന്ഥവും, ന്യായപ്രമാണവുമാകുന്ന തൗറാത്തിന്റെ അദ്ധ്യാപനങ്ങളിൽ നിന്ന് പാടെ വ്യതിചലിച്ചിരിക്കുകയാണ്. തങ്ങളുടെ ഇച്ഛക്കൊത്തവണ്ണം അവർ സ്വയം നിർമിച്ചുണ്ടാക്കിയ നടപടിക്രമങ്ങളാണ് അവരിൽ നിലവിലുള്ളത്. തൗറാത്തുമായി അതിന് നാമമാത്രബന്ധമേയുള്ളൂ. ബഹുദൈവാരാധകൻമാരായ മുശ്രിക്കുകളാകട്ടെ, ഒരു

വേദഗ്രന്ഥത്തിന്റെ അനുയായികളേ അല്ല. അവരുടെ ഇച്ഛകൾതന്നെയാണ് അവരുടെ മതവും. ഈ രണ്ട് കൂട്ടരുടെയും ഇച്ഛാധിഷ്ഠിതമായ നടപടിക്രമങ്ങളെ പിൻപറ്റരുതെന്നും, ക്വുർആൻ മുഖേന അല്ലാഹു അവതരിപ്പിച്ചുതന്ന ഈ മാർഗത്തെമാത്രം മുറുകെ പിടിച്ചുകൊള്ളണമെന്നും അല്ലാഹു നബിﷺയെ ഉണർത്തുകയാണ്. അവരെ പിൻപറ്റുന്നതിൽ യാതൊരു നന്മക്കും വകയില്ലെന്നും, മനുഷ്യസമുദായത്തിനാവശ്യമായ എല്ലാ നന്മയും ക്വുർആനിലുണ്ടെന്നും തുടർന്നുള്ള വചനങ്ങളിൽ ചൂണ്ടിക്കാട്ടുകയും ചെയ്യുന്നു.

إِنَّهُمْ لَن يُغْنُوا۟ عَنكَ مِنَ ٱللَّهِ شَيْـًٔا ۚ وَإِنَّ ٱلظَّـٰلِمِينَ بَعْضُهُمْ أَوْلِيَآءُ بَعْضٍ ۖ وَٱللَّهُ وَلِىُّ ٱلْمُتَّقِينَ ﴿١٩﴾

**﴾19﴿ (കാരണം) നിശ്ചയമായും, അല്ലാഹുവിങ്കൽ നിന്ന് യാതൊരു കാര്യത്തിനും അവർ നിനക്ക് ഉപകരിക്കുന്നതേയല്ല. അക്രമകാരികൾ (തമ്മതമ്മിൽ) ചിലർ ചിലരുടെ ബന്ധുക്കളാകുന്നു. അല്ലാഹുവാകട്ടെ, ഭയഭക്തൻമാരുടെ ബന്ധുവുമാണ്.**

هَـٰذَا بَصَـٰٓئِرُ لِلنَّاسِ وَهُدًى وَرَحْمَةٌ لِّقَوْمٍ يُوقِنُونَ ﴿٢٠﴾

**﴾20﴿ ഇത് [ക്വുർആൻ] മനുഷ്യർക്ക് (ഉൾക്കാഴ്ച നൽകുന്ന) തെളിവുകളാകുന്നു; ദൃഢവിശ്വാസം കൊള്ളുന്ന ജനതക്ക് മാർഗദർശനവും, കാരുണ്യവുമാകുന്നു.**

---

﴾19﴿ إِنَّهُمْ നിശ്ചയമായും അവർ لَن يُغْنُوا۟ ഉപകരിക്കുകയില്ല, പര്യാപ്തമാക്കുകയില്ല عَنكَ നിനക്ക് നിന്നെ സംബന്ധിച്ച് مِنَ ٱللَّهِ അല്ലാഹുവിങ്കൽ നിന്ന് شَيْـًٔا യാതൊന്നും وَإِنَّ ٱلظَّـٰلِمِينَ നിശ്ചയമായും അക്രമകാരികൾ بَعْضُهُمْ അവരിൽ ചിലർ أَوْلِيَآءُ بَعْضٍ ചിലരുടെ ബന്ധുക്കളാണ്, മിത്രങ്ങളാണ് (സഹായികളാണ്) وَٱللَّهُ അല്ലാഹുവാകട്ടെ وَلِىُّ ٱلْمُتَّقِينَ സൂക്ഷ്മതയുള്ളവരുടെ (ഭയഭക്തൻമാരുടെ) ബന്ധുവാണ് (സഹായിയാണ്) ﴾20﴿ هَـٰذَا بَصَـٰٓئِرُ ഇത് തെളിവുകളാണ്, ഉൾക്കാഴ്ചകളാണ് لِلنَّاسِ മനുഷ്യർക്ക് وَهُدًى മാർഗദർശനവും وَهُدًى കാരുണ്യവും (അനുഗ്രഹവും) يُوقِنُونَ لِّقَوْمٍ ദൃഢമായി വിശ്വസിക്കുന്ന ജനതക്ക്

എല്ലാ മനുഷ്യർക്കും ഉൾക്കാഴ്ചയും, ഹൃദയവികാസവും നൽകത്തക്ക ന്യായങ്ങളും, തെളിവുകളും ഉൾക്കൊള്ളുന്നതാണ് ഖുർആൻ. പക്ഷേ, വിശ്വാസത്തിൽ അടിയുറപ്പും ദൃഢതയും ഉള്ളവർക്കേ അത് മുഖേന മാർഗദർശനവും ദൈവകാരുണ്യവും ലഭിക്കുകയുള്ളൂ.

أَمْ حَسِبَ ٱلَّذِينَ ٱجْتَرَحُوا۟ ٱلسَّيِّـَٔاتِ أَن نَّجْعَلَهُمْ كَٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ سَوَآءً مَّحْيَاهُمْ وَمَمَاتُهُمْ ۚ سَآءَ مَا يَحْكُمُونَ ﴿٢١﴾

**﴿21﴾ അതല്ല -(ഒരുപക്ഷേ) തിന്മകൾ ചെയ്തുകൂട്ടിയവർ വിചാരിച്ചിരിക്കുന്നുവോ, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരെപ്പോലെ അവരെ നാം ആക്കുമെന്ന്, അതായത്, അവരുടെ ജീവിതവും മരണവും സമമായ നിലയിൽ (ആക്കുമെന്ന്)?! അവർ വിധി കല്പിക്കുന്നത് വളരെ മോശം തന്നെ!**

---

﴾21﴿ أَمْ حَسِبَ അതല്ലാ (അഥവാ) വിചാരിച്ചുവോ, കണക്കാക്കിയോ ٱلَّذِينَ ٱجْتَرَحُوا۟ ചെയ്തുവെച്ചവർ, പ്രവർത്തിച്ചവർ ٱلسَّيِّـَٔاتِ തിന്മകൾ أَن نَّجْعَلَهُمْ അവരെ നാം ആക്കുമെന്ന് كَٱلَّذِينَ യാതൊരുവരെപ്പോലെ ءَامَنُوا۟ വിശ്വസിച്ച وَعَمِلُوا۟ ٱلصَّـٰلِحَـٰتِ സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്ത سَوَآءً (അതായത്) സമമായി, തുല്യമായിട്ട് مَّحْيَاهُمْ അവരുടെ ജീവിതം وَمَمَاتُهُمْ അവരുടെ മരണവും سَآءَ വളരെ മോശം തന്നെ مَا يَحْكُمُونَ അവർ വിധി കല്പിക്കുന്നത്

---

## വിഭാഗം- 3

وَخَلَقَ ٱللَّهُ ٱلسَّمَـٰوَٰتِ وَٱلْأَرْضَ بِٱلْحَقِّ وَلِتُجْزَىٰ كُلُّ نَفْسٍۭ بِمَا كَسَبَتْ وَهُمْ لَا يُظْلَمُونَ ﴿٢٢﴾

**﴿22﴾ ആകാശങ്ങളെയും, ഭൂമിയെയും അല്ലാഹു കാര്യ(ഗൗരവ)ത്തോടെ സൃഷ്ടിച്ചിരിക്കുകയാണ്. എല്ലാ ഓരോ ദേഹത്തിനും (അഥവാ ആത്മാവിനും) അത് സമ്പാദിച്ചതിന് പ്രതിഫലം നൽകപ്പെടുവാനും (കൂടിയാണത്). അവരോട് അനീതി ചെയ്യപ്പെടുകയില്ലതാനും.**

وَٱلْأَرْضَ ഭൂമിയും بِٱلْحَقِّ ന്യായ (കാര്യ, യഥാർത്ഥ)ത്തോടെ وَلِتُجْزَىٰ പ്രതിഫലം നൽകപ്പെടുവാനും كُلُّ نَفْسٍ എല്ലാ ദേഹത്തിനും, ആത്മാവിനും (ആൾക്കും) بِمَا كَسَبَتْ അത് സമ്പാദിച്ചതിന്, പ്രവർത്തിച്ചതിന് وَهُمْ അവർ (അവരോട്) لَا يُظْلَمُونَ അനീതി (അതിക്രമം) ചെയ്യപ്പെടുന്നതുമല്ല

**﴾22﴿** وَخَلَقَ ٱللَّهُ അല്ലാഹു സൃഷ്ടിച്ചിരിക്കയാണ് ٱلسَّمَٰوَٰتِ ആകാശങ്ങളും

---

ഐഹിക ജീവിതത്തിലെ വിഭവങ്ങളും, സുഖസൗകര്യങ്ങളും എല്ലാവർക്കും ഒരുപോലെ ലഭിച്ചുകൊണ്ടിരിക്കുന്നു. അതിൽ സജ്ജനങ്ങളും ദുർജ്ജനങ്ങളും വ്യത്യാസമില്ല. എന്നാൽ, സജ്ജനങ്ങൾക്ക് മരണാനന്തരം അല്ലാഹുവിങ്കൽ വമ്പിച്ച അനുഗ്രഹങ്ങളും മഹത്തായ പ്രതിഫലങ്ങളും ലഭിക്കുവാനിരിക്കുന്നു. ഇതുപോലെ തങ്ങൾക്കും ലഭിക്കാതിരിക്കയില്ലെന്നാണോ ഈ ദുഷ്ടൻമാരുടെ വിചാരം?! അങ്ങനെയാണെങ്കിൽ, ആ വിചാരം വളരെ നിന്ദ്യവും വഷളും തന്നെ. ആകാശ ഭൂമികളെയും അവയിലെ മനുഷ്യരടക്കമുള്ള വസ്തുക്കളെയും യാതൊരു ലക്ഷ്യമോ പരിപാടിയോ കൂടാതെ അല്ലാഹു വൃഥാ സൃഷ്ടിച്ചിരിക്കുകയല്ല. ഗൗരവമേറിയ ചില ഉദ്ദേശ്യ ലക്ഷ്യങ്ങൾ അതിലുണ്ട്. ഈ ജീവിതത്തിൽ ഓരോരുത്തരും പ്രവർത്തിച്ചുവെച്ച കർമങ്ങളുടെ കൃത്യവും യഥാർത്ഥവുമായ ഫലം ഓരോരുത്തരും മരണാനന്തരജീവിതത്തിൽ അനുഭവിക്കുവാനാണ് അവൻ വ്യവസ്ഥ ചെയ്തിട്ടുള്ളത്. അതുകൊണ്ട് ഐഹികജീവിതത്തിൽ സത്യവിശ്വാസവും സൽക്കർമങ്ങളും സ്വീകരിച്ചുവന്ന വിശിഷ്ടൻമാരും, സത്യനിഷേധവും ദുഷ്കർമങ്ങളും സമ്പാദിച്ചുവെച്ച നികൃഷ്ടൻമാരും- ഇരുകൂട്ടരുടെയും ഭൗതിക ജീവിത ക്രമങ്ങൾ പരസ്പരം സാമ്യമുള്ളതായിരുന്നതുപോലെ- പാരത്രിക ജീവിതത്തിലും സമമായിരിക്കുക സാധ്യമല്ല. എന്നൊക്കെയാണ് ഈ വചനങ്ങളുടെ സാരം.

അല്ലാഹുവിനെ ഭയപ്പെടുന്ന ഓരോരുത്തന്നും ഹൃദയത്തിൽ നടുക്കം ഉണ്ടാക്കുവാൻ പോരുന്നതാണ് 21 -ാം വചനത്തിലെ ചോദ്യം. ആ വചനം പാരായണം ചെയ്യുമ്പോൾ, പല മഹാൻമാരും അതിന്റെ ഗൗരവം ഓർത്ത് കരഞ്ഞിരുന്നതായും, ചിലർ ആ വചനം ആവർത്തിച്ചാവർത്തിച്ച് ഓതിക്കൊണ്ടിരുന്നതായും നിവേദനം ചെയ്യപ്പെടുന്നു.

أَفَرَءَيْتَ مَنِ ٱتَّخَذَ إِلَٰهَهُۥ هَوَىٰهُ

وَأَضَلَّهُ ٱللَّهُ عَلَىٰ عِلْمٍ

**﴾23﴿ എന്നാൽ, നീ കണ്ടുവോ, തന്റെ ദൈവം തന്റെ (സ്വന്തം) ഇച്ഛയാക്കി വെച്ചിരിക്കുന്നവനെ?! അറിഞ്ഞുകൊണ്ടുതന്നെ അല്ലാഹു അവനെ വഴിപിഴവിലാക്കുകയും,**

وَخَتَمَ عَلَىٰ سَمْعِهِۦ وَقَلْبِهِۦ وَجَعَلَ عَلَىٰ بَصَرِهِۦ غِشَٰوَةً فَمَن يَهْدِيهِ مِنۢ بَعْدِ ٱللَّهِ ۚ أَفَلَا تَذَكَّرُونَ ﴿٢٣﴾

**അവന്റെ കേൾവിക്കും ഹൃദയത്തിനും മുദ്രവെക്കുകയും, അവന്റെ കണ്ണിന് ഒരു (തരം) മൂടി ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു. ഇങ്ങനെയുള്ളവന്റെ നില വളരെ ശോചനീയം തന്നെ!**

**എനി, ആരാണ് അല്ലാഹുവിന് പുറമെ അവനെ നേർവഴിക്കാക്കുന്നത്?! അപ്പോൾ, നിങ്ങൾ ഉറ്റാലോചിക്കുന്നില്ലേ?!**

---

**23** أَفَرَءَيْتَ എന്നാൽ നീ കണ്ടുവോ مَنِ ٱتَّخَذَ ആക്കിവെച്ച ഒരുവനെ إِلَٰهَهُۥ തന്റെ ദൈവം (ആരാധ്യൻ) هَوَىٰهُ തന്റെ ഇച്ഛ وَأَضَلَّهُ ٱللَّهُ അല്ലാഹു അവനെ വഴിപിഴവിലാക്കുകയും ചെയ്തു عَلَىٰ عِلْمٍ അറിവോടെ, അറിഞ്ഞുകൊണ്ട് وَخَتَمَ അവൻ മുദ്രവെക്കുകയും ചെയ്തു عَلَىٰ سَمْعِهِۦ അവന്റെ കേൾവിക്ക് وَقَلْبِهِۦ അവന്റെ ഹൃദയത്തിനും وَجَعَلَ ആക്കുകയും ചെയ്തു عَلَىٰ بَصَرِهِۦ അവന്റെ കണ്ണിൻമേൽ غِشَٰوَةً ഒരു മൂടി فَمَن يَهْدِيهِ എനി (എന്നാൽ) ആരാണ് അവനെ നേർമാർഗത്തിലാക്കുക مِنۢ بَعْدِ ٱللَّهِ അല്ലാഹുവിന് ശേഷം (പുറമെ) أَفَلَا تَذَكَّرُونَ അപ്പോൾ നിങ്ങൾ ഉറ്റാലോചിക്കുന്നില്ലേ

---

സത്യത്തിനും ന്യായത്തിനും വില കൽപിക്കാതെ, ഉപദേശങ്ങളും ലക്ഷ്യങ്ങളും വകവെക്കാതെ, ദൃഷ്ടാന്തങ്ങളുടെയും യാഥാർത്ഥ്യങ്ങളുടെയും നേരെ കണ്ണടച്ച് തന്നിഷ്ടത്തിനും ദേഹേച്ഛക്കും മാത്രം അടിമപ്പെട്ട് ജീവിക്കുന്നവന്റെ ഏകാരാധ്യദൈവം അവന്റെ ഇച്ഛയല്ലാതെ മറ്റെന്താണ്?! ഇങ്ങനെയുള്ളവർ സൻമാർഗം പ്രാപിച്ചേക്കുമെന്ന പ്രതീക്ഷക്ക് ഒട്ടും അവകാശമില്ല. അതുകൊണ്ട് അവന്റെ എല്ലാ സ്ഥിതിഗതികളും സൂക്ഷ്മമായി അറിയുന്ന അല്ലാഹു അവനെ കൈവെടിയുകയും, അവന്റെ പാട്ടിന് വിട്ടേക്കുകയും ചെയ്യുന്നു. അങ്ങനെ, തന്റെ ഭാവിനന്മക്ക് ഉപകരിക്കുന്ന വല്ലതും ഗ്രഹിക്കുവാനോ, കേൾക്കുവാനോ, കണ്ടറിയുവാനോ ഉള്ള അവസരം അവന് നിശ്ശേഷം നഷ്ടപ്പെടുന്നു. അല്ലാഹു കൈവെടിഞ്ഞവരെ നേർമാർഗത്തിലേക്ക് കൊണ്ടുവരാൻ ആർക്കാണ് സാധിക്കുക?!

ദേഹേച്ഛകൾക്ക് അടിമപ്പെട്ടവന്റെ ദൃഷ്ടിയിൽ മാനുഷികമൂല്യങ്ങൾക്കോ, ധാർമിക തത്വങ്ങൾക്കോ നീതിന്യായനിയമങ്ങൾക്കോ സ്ഥാനമുണ്ടായിരിക്കുകയില്ലല്ലോ. അവന് ചേരാത്തതായി ഒന്നുമില്ല. സത്യാസത്യവും ന്യായാന്യായവും വേർതിരിക്കുവാനുള്ള അവന്റെ മാനദണ്ഡം അവന്റെ ഇച്ഛയും ദുർമോഹവും

മാത്രമായിരിക്കും ഇത്തരത്തിലുള്ള വ്യക്തികൾ മാത്രമല്ല, സംഘടനകൾപോലും ഇന്ന് നാട്ടിലുടനീളം വ്യാപിച്ചുകൊണ്ടിരിക്കുകയാണ് അല്ലാഹുവിൽ ശരണം! ഇവരുടെനേരെ അല്ലാഹുവിനുള്ള അറപ്പും വെറുപ്പും എത്രമേൽ കടുത്തതാണെന്ന് ഈ വചനത്തിൽനിന്ന് മനസ്സിലാക്കാം. ദേഹേച്ഛയെ പിൻപറ്റി ഭൗതികലക്ഷ്യം വെച്ചുകൊണ്ടിരിക്കുന്നവരെപ്പറ്റി മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നത് ഇങ്ങനെയാണ്:– فمثله كمثل الكلب إن تحمل عليه يلهث أو تتركه يلهث ذلك مثل القوم الذين كذبوا بآياتنا الأعراف:١٧٦(സാരം: അവന്റെ ഉപമ, നായയെപ്പോലെയാണ്. നീ അതിനെ ആക്രമിച്ചാലും അത് നാവ് തൂക്കി വാപിളർന്നുകൊണ്ടിരിക്കും, അതിനെ നീ -ഒന്നും ചെയ്യാതെ- വിട്ടേച്ചാലും അത് നാവ് തൂക്കി വാപിളർന്നുകൊണ്ടിരിക്കും. നമ്മുടെ ദൃഷ്ടാന്തങ്ങളെ വ്യാജമാക്കുന്നവരുടെ ഉപമയാണ് അത്. (സൂ: അഅ്റാഫ്, 176)

നബിﷺ പറയുന്നു: യാതൊരുവൻ തന്റെ മനസ്സിനെ കീഴ്പ്പെടുത്തിവെക്കുകയും മരണശേഷമുള്ളതിലേക്ക് വേണ്ടി പ്രവർത്തിക്കുകയും ചെയ്തുവോ അവനാണ് സമർത്ഥൻ, അഥവാ ബുദ്ധിമാൻ. യാതൊരുവന്റെ മനസ്സ് അതിന്റെ ഇച്ഛയെ പിൻതുടരുകയും, അവൻ അല്ലാഹുവിന്റെ പേരിൽ വ്യാമോഹം വെച്ചുകൊണ്ടിരിക്കുകയും ചെയ്തുവോ അവനാണ് കൊള്ളരുതാത്തവൻ, അഥവാ ദുർബ്ബലൻ.(തി; ജ.) മറ്റൊരു നബിവചനം ഇപ്രകാരമാകുന്നു: നിങ്ങളിൽ ഒരാളുടെ ഇച്ഛ, ഞാൻ കൊണ്ടുവന്നിട്ടുള്ളതിനോട് അനുസരിച്ചായിത്തീരുന്നതുവരെ അവൻ സത്യവിശ്വാസിയായിരിക്കുകയില്ല.(ശറഹുസ്സുന്നഃ) ഇക്കാലത്ത് ഓരോ സത്യവിശ്വാസിയും സദാ ഓർമിക്കേണ്ട ഒരു നബിവചനം കൂടി ഇവിടെ ഉണർത്തട്ടെ. അൽപം ദീർഘമായ ആ ഹദീഥിന്റെ ആശയം ഇതാണ്:

'ലുബ്ധതക്ക് വഴങ്ങപ്പെടുന്നതായും, തന്നിഷ്ടം പിൻതുടരപ്പെടുന്നതായും, ഐഹികകാര്യത്തിന് പ്രാധാന്യം കല്പിക്കപ്പെടുന്നതായും, ഓരോരുത്തനും തന്റെ സ്വന്തം അഭിപ്രായം കൊണ്ട് തൃപ്തി അടയുന്നതായും നീ കണ്ടു; നിനക്ക് ഒഴിച്ചുകൂടാത്ത ചില ബാദ്ധ്യതയും നീ കണ്ടു, എന്നാൽ, പൊതുജനങ്ങളുടെ കാര്യം വിട്ടേച്ച് നീ നിന്റെ കാര്യം നോക്കിക്കൊള്ളുക. നിങ്ങൾക്ക് പിന്നാലെ, ക്ഷമ കൈകൊള്ളേണ്ടുന്ന നാളുകൾ വരാനിരിക്കുന്നുണ്ട്. അന്ന് ക്ഷമ കൈകൊള്ളുന്നവർക്ക് തീക്കനൽ കൈയിൽ പിടിച്ച അനുഭവമായിരിക്കും ഉണ്ടാകുക. അക്കാലത്ത് പ്രവർത്തിക്കുന്ന -കടമകൾ നിറവേറ്റുന്ന-വർക്ക് ഇന്ന് നിങ്ങളിൽനിന്ന് അതുപോലെ പ്രവർത്തിക്കുന്ന അമ്പത് പേർക്കുണ്ടാകുന്ന പ്രതിഫലം ഉണ്ടായിരിക്കുന്നതാണ്.'(തി; ജ.) ലക്കും ലഗാനുമില്ലാത്ത ഇന്നത്തെ ഭൗതികനീക്കങ്ങളെ നോക്കിക്കാണുന്നവർക്ക് ഈ നബിവചനത്തിന്റെ ഉൾക്കനം മനസ്സിലാക്കുവാൻ പ്രയാസമില്ല.

وَقَالُواْ مَا هِىَ إِلَّا حَيَاتُنَا ٱلدُّنْيَا

**﴾24﴿ അവർ പറയുന്നു: അത് [ജീവിതമെന്നത്] നമ്മുടെ ഐഹിക**

نَمُوتُ وَنَحْيَا وَمَا يُهْلِكُنَآ إِلَّا ٱلدَّهْرُ ۚ وَمَا لَهُم بِذَٰلِكَ مِنْ عِلْمٍ ۖ إِنْ هُمْ إِلَّا يَظُنُّونَ ﴿٢٤﴾

**ജീവിതമല്ലാതെ (മറ്റൊന്നും) ഇല്ല; നാം മരിക്കുകയും, ജീവിക്കുകയും ചെയ്യുന്നു; കാലം അല്ലാതെ (മറ്റൊന്നും) നമ്മെ നശിപ്പിക്കുന്നില്ല. അവർക്ക് അതിനെപ്പറ്റി യാതൊരു വിവരവും ഇല്ല; അവർ ഊഹിക്കുകയല്ലാതെ ചെയ്യുന്നില്ല.**

﴿**24**﴾ وَقَالُوا۟ അവർ പറയുന്നു, പറഞ്ഞു مَا هِىَ അത് (ജീവിതം) അല്ല إِلَّا حَيَاتُنَا നമ്മുടെ ജീവിതമല്ലാതെ ٱلدُّنْيَا ഐഹിക, ഇഹത്തിലെ نَمُوتُ നാം മരിക്കുന്നു وَنَحْيَا നാം ജീവിക്കയും ചെയ്യുന്നു وَمَا يُهْلِكُنَآ നമ്മെ നശിപ്പിക്കുന്നുമില്ല إِلَّا ٱلدَّهْرُ കാലമല്ലാതെ وَمَا لَهُم അവർക്കില്ല بِذَٰلِكَ അതിനെപ്പറ്റി مِنْ عِلْمٍ ഒരു അറിവും, വിവരവും إِنْ هُمْ അവരല്ല إِلَّا يَظُنُّونَ ഊഹിക്കുകയല്ലാതെ

ഭൗതികവാദത്തെപ്പറ്റിയാണ് പ്രസ്താവിക്കുന്നത്. കാലചക്രത്തിന്റെ തിരിച്ചലിന്നിടയിൽ പലതും സംഭവിക്കുന്നു; അക്കൂട്ടത്തിൽ നാം ജനിക്കുന്നു, നാം മരിക്കുന്നു എന്നല്ലാതെ മനുഷ്യന്റെ ഐഹികജീവിതത്തിനപ്പുറം മറ്റൊരു ജീവിതമോ, ലോകമോ ഒന്നുമില്ല എന്നാണവർ പറയുന്നത്. അല്ലാഹു ലോകസ്രഷ്ടാവാണെന്ന് സമ്മതിച്ചുകൊണ്ടുതന്നെ, മരണാനന്തരജീവിതത്തെ നിഷേധിക്കുകയും, ലോകത്ത് നടമാടിക്കൊണ്ടിരിക്കുന്ന മിക്ക സംഭവങ്ങളും കാലത്തിന്റെ പ്രക്രിയകളാണെന്ന് വിശ്വസിക്കുകയും ചെയ്യുന്ന മുശ്‌രിക്കുകളും, ലോകസ്രഷ്ടാവിനെത്തന്നെ നിഷേധിക്കുന്ന നിരീശ്വരവാദികളും പറയാറുള്ളതാണിത്. ക്വുർആന്റെ അവതരണകാലത്തും ചുരുക്കം ചില വ്യക്തികൾ നിരീശ്വരവാദികളായുണ്ടായിരുന്നു. ഇന്നാകട്ടെ, ഇവർ ലോകമൊട്ടുക്കും വ്യാപിച്ച് കഴിഞ്ഞിരിക്കുന്നു. നിരീശ്വരത്വവും ഭൗതികത്വവും ഇന്ന് ഒരു പ്രത്യയശാസ്ത്രം തന്നെ ആയിത്തീർന്നിരിക്കയാണ്. ബഹുമുഖങ്ങളായ ആസൂത്രിതപരിപാടികളോടുകൂടി അത് ജനമദ്ധ്യെ പ്രചരിപ്പിക്കപ്പെടുകയും ചെയ്യുന്നു. ഇവരുടെ മുൻഗാമികൾ മുമ്പ് പ്രസ്താവിച്ച അതേ വാക്കുകൾ തന്നെയാണ് ഇന്ന് ഇവർക്ക് പറയുവാനുള്ളതിന്റെയും അടിസ്ഥാനം. അന്ന് അവരെപ്പറ്റി അല്ലാഹു പറഞ്ഞ അതേവാക്കുകൾതന്നെയാണ് ഇന്ന് ഇവരെപ്പറ്റിയും പറയുവാനുള്ളതിന്റെ രത്നച്ചുരുക്കവും. അതെ, അവർക്കതിനെക്കുറിച്ച് ഒരു വിവരവുമില്ല; അവർ ഊഹിക്കുകയല്ലാതെ ചെയ്യുന്നില്ല. മനസ്സാക്ഷിയെ വഞ്ചിച്ചുകൊണ്ടും, പ്രാഥമികബുദ്ധികൾക്കുപോലും സുസ്പഷ്ടമായ എത്രയോ ദൃഷ്ടാന്തങ്ങളുടെനേരെ കണ്ണടച്ചുകൊണ്ടുമല്ലാതെ ആ വാദം പുറപ്പെടുവിക്കുക സാധ്യമല്ല ആദ്യത്തെ ഭൗതികചിന്താഗതിയിൽനിന്ന് ഉടലെടുക്കുന്ന അനുമാനങ്ങൾക്കും, ഭൗതികവിജ്ഞാനങ്ങളിൽനിന്ന് ഉടലെടുക്കുന്ന യുക്തിവാദങ്ങൾക്കും പരമ യാഥാർത്ഥ്യങ്ങളുടെ സ്ഥാനം നൽകിക്കൊണ്ടല്ലാതെ ആ വാദ

ത്തിന് നിലനിൽപ്പുമില്ല.

ദിനരാത്രങ്ങളായി നീങ്ങിക്കൊണ്ടിരിക്കുന്ന കാലം എന്നാണ് دهر (ദഹ്ർ) എന്ന വാക്കിന്റെ മൂലാർത്ഥം. അതിവർഷം, ക്ഷാമം, പകർച്ചവ്യാധി മുതലായ കെടുതികളും, വിളവർദ്ധനവ്, ക്ഷേമം, സുഖകരമായ കാലാവസ്ഥ മുതലായ നന്മകളും കാലത്തിന്റെ പ്രവർത്തനങ്ങളായി അറബികൾ വിശ്വസിച്ചിരുന്നു. കെടുതികൾ ബാധിക്കുമ്പോൾ, അവർ കാലത്തെ പഴിക്കും. നന്മകൾ കൈവരുമ്പോൾ അതിനെ പ്രശംസിക്കുകയും ചെയ്യും. വാസ്തവത്തിൽ എല്ലാം അല്ലാഹുവിന്റെ പ്രവർത്തനങ്ങളാകയാൽ ഈ വിശ്വാസം ശിർക്കിൽ ഉൾപ്പെട്ടതാണെന്ന് പറയേണ്ടതില്ല. അതുകൊണ്ടാണ് കാലത്തെ പഴിക്കുന്നതിനെ ഹദീഥുകളിൽ വിരോധിച്ചുകാണുന്നത്. ബുഖാരി, മുസ്‌ലിം (റ) മുതലായവർ നിവേദനം ചെയ്യുന്ന ഒരു നബിവചനം ഇപ്രകാരമാകുന്നു: يقول تعالى يؤذيني ابن آدم يسب الدهر وانا الدهر بيدي الأمر اقلب ليله ونهاره–متفق (സാരം: അല്ലാഹു പറയുന്നു: ആദമിന്റെ മകൻ എന്നെ ഉപദ്രവിക്കുന്നു- അവൻ കാലത്തെ പഴിക്കുന്നു. അതാണ് കാലം. അതായത്, എന്റെ കയ്യിലാണ് കാര്യം. അതിന്റെ രാവും പകലും ഞാൻ നിയന്ത്രിക്കുന്നതാണ്.) അതിവർഷം, കൊടുങ്കാറ്റ് മുതലായ ആപത്തുകളെപ്പറ്റി, കാലം ചതിച്ചു, പ്രകൃതി വഞ്ചിച്ചുഎന്നിങ്ങനെയുള്ള പ്രയോഗങ്ങൾ ഇന്ന് നാം സാധാരണ കേൾക്കാറുണ്ട്. വാസ്തവത്തിൽ ഇത്തരം പ്രയോഗങ്ങൾ മുസ്‌ലിംകൾക്ക് ഒട്ടും ചേർന്നതല്ല തന്നെ. പരലോകനിഷേധികൾ പരമ്പരാഗതമായി അനുവർത്തിച്ചുവരുന്ന ഒരു നയവും. അതിനുള്ള മറുപടിയുമാണ് അടുത്ത വചനത്തിൽ കാണുന്നത്:-

وَإِذَا تُتْلَىٰ عَلَيْهِمْ ءَايَٰتُنَا بَيِّنَٰتٍ مَّا كَانَ حُجَّتَهُمْ إِلَّآ أَن قَالُوا۟ ٱئْتُوا۟ بِـَٔابَآئِنَآ إِن كُنتُمْ صَٰدِقِينَ ﴿٢٥﴾

**﴾25﴿ നമ്മുടെ ആയത്തുകൾ അവർക്ക് സുവ്യക്തമായ നിലയിൽ ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ, അവരുടെ ന്യായം, നിങ്ങൾ സത്യവാൻമാരാണെങ്കിൽ, നമ്മുടെ പിതാക്കളെ (ജീവിപ്പിച്ച്) കൊണ്ടുവരുവിൻ എന്ന് പറയുകയല്ലാതെ (മറ്റൊന്നും) ആയിരിക്കയില്ല.**

قُلِ ٱللَّهُ يُحْيِيكُمْ ثُمَّ يُمِيتُكُمْ ثُمَّ يَجْمَعُكُمْ إِلَىٰ يَوْمِ ٱلْقِيَٰمَةِ لَا رَيْبَ فِيهِ وَلَٰكِنَّ أَكْثَرَ ٱلنَّاسِ لَا يَعْلَمُونَ ﴿٢٦﴾

**﴾26﴿ നീ പറയുക: അല്ലാഹു നിങ്ങളെ ജീവിപ്പിക്കുന്നു; പിന്നെ, അവൻ നിങ്ങളെ മരണപ്പെടുത്തുന്നു; പിന്നീട്, ക്വിയാമത്തുനാളിലേക്ക് അവൻ നിങ്ങളെ ഒരുമിച്ചുകൂട്ടുകയും ചെയ്യും. അതിൽ സന്ദേഹമേ ഇല്ല. എങ്കിലും അധിക മനുഷ്യരും അറിയുന്നില്ല.**

﴾25﴿ وَإِذَا تُتْلَىٰ ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ عَلَيْهِمْ അവർക്ക്, അവരിൽ ءَايَٰتُنَا നമ്മുടെ ആയത്ത് (ദൃഷ്ടാന്തം, ലക്ഷ്യം, വേദവാക്യം)കൾ بَيِّنَٰتٍ വ്യക്തമായ നിലയിൽ, തെളിവുകളായി مَّا كَانَ ആയിരിക്കയില്ല حُجَّتَهُمْ അവരുടെ ന്യായം إِلَّآ أَن قَالُوا۟ അവർ പറയുകയല്ലാതെ ٱئْتُوا۟ നിങ്ങൾ കൊണ്ടുവരുവിൻ بِـَٔابَآئِنَآ നമ്മുടെ (ഞങ്ങളുടെ) പിതാക്കളെ إِن كُنتُمْ നിങ്ങളാണെങ്കിൽ صَٰدِقِينَ സത്യവാൻമാർ ﴾26﴿ قُلِ നീ പറയുക ٱللَّهُ يُحْيِيكُمْ അല്ലാഹു നിങ്ങളെ ജീവിപ്പിക്കുന്നു ثُمَّ يُمِيتُكُمْ പിന്നെ നിങ്ങളെ മരിപ്പിക്കുന്നു ثُمَّ يَجْمَعُكُمْ പിന്നെ നിങ്ങളെ ഒരുമിച്ചുകൂട്ടും إِلَىٰ يَوْمِ ٱلْقِيَٰمَةِ കിയാമത്തുനാളിലേക്ക് لَا رَيْبَ സന്ദേഹ (സംശയ)മേ ഇല്ല فِيهِ അതിൽ وَلَٰكِنَّ എങ്കിലും أَكْثَرَ ٱلنَّاسِ മനുഷ്യരിൽ അധികവും لَا يَعْلَمُونَ അറിയുന്നില്ല

---

ജീവിപ്പിക്കുകയും, മരിപ്പിക്കുകയും ചെയ്യുന്നത് അല്ലാഹു തന്നെ. അവൻ തന്നെ രണ്ടാമതും ജീവിപ്പിക്കും. പക്ഷേ, അതിനൊരു അവധി വെച്ചിട്ടുണ്ട്. കിയാമത്ത് നാൾ, അതിന് മുമ്പായി നിങ്ങൾ ആവശ്യപ്പെടുമ്പോൾ മരണപ്പെട്ടവർ ജീവിച്ചുവരുക സംഭവിക്കുവാൻ പോകുന്നില്ല. ഇതുകൊണ്ട് ആ യാഥാർത്ഥ്യത്തിന് ഒരു കോട്ടവും തട്ടുവാനില്ല.

## വിഭാഗം- 4

وَلِلَّهِ مُلْكُ ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ وَيَوْمَ تَقُومُ ٱلسَّاعَةُ يَوْمَئِذٍ يَخْسَرُ ٱلْمُبْطِلُونَ ﴿٢٧﴾

**﴾27﴿ അല്ലാഹുവിനാണ്, ആകാശങ്ങളുടെയും ഭൂമിയുടെയും രാജാധിപത്യം. അന്ത്യഘട്ടം നിലനിൽക്കുന്ന ദിവസം, (അതെ) അന്നത്തെ ദിവസം വ്യർത്ഥകാരികളായുള്ളവർ നഷ്ടമടയുന്നതാണ്.**

وَتَرَىٰ كُلَّ أُمَّةٍ جَاثِيَةً ۚ كُلُّ أُمَّةٍ تُدْعَىٰٓ إِلَىٰ كِتَٰبِهَا ٱلْيَوْمَ تُجْزَوْنَ مَا كُنتُمْ تَعْمَلُونَ ﴿٢٨﴾

**﴾28﴿ എല്ലാ (ഓരോ) സമുദായത്തെയും മുട്ടുകുത്തിയ നിലയിൽ നിനക്ക് കാണാവുന്നതുമാകുന്നു. എല്ലാ സമുദായവും അ(ത)തിന്റെ ഗ്രന്ഥത്തിലേക്ക് വിളിക്കപ്പെടും. (അവരോട് പറയപ്പെടും) നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിന് ഇന്ന് നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുന്നതാണ്.**

هَـٰذَا كِتَـٰبُنَا يَنطِقُ عَلَيْكُم بِٱلْحَقِّ ۚ إِنَّا كُنَّا نَسْتَنسِخُ مَا كُنتُمْ تَعْمَلُونَ ﴿٢٩﴾

**﴾28﴿ ഇതാ, നമ്മുടെ ഗ്രന്ഥം! അത് നിങ്ങളോട് മുറപ്രകാരം സംസാരിക്കുന്നതാണ്. എല്ലാം തുറന്ന് കാട്ടുന്നതാണ്. നിശ്ചയമായും, നിങ്ങൾ പ്രവർത്തിച്ചു കൊണ്ടിരുന്നതിനെ നാം പകർത്തെടുക്കുന്നുണ്ടായിരുന്നു.**

---

**﴾27﴿** وَلِلَّهِ അല്ലാഹുവിനാണ് مُلْكُ ٱلسَّمَـٰوَاتِ ആകാശങ്ങളുടെ രാജത്വം, ഭരണാധികാരം وَٱلْأَرْضِ ഭൂമിയുടെയും وَيَوْمَ تَقُومُ നിലനിൽക്കുന്ന ദിവസം ٱلسَّاعَةُ (ആ) സമയം (അന്ത്യഘട്ടം) يَوْمَئِذٍ അന്നത്തെ ദിവസം يَخْسَرُ നഷ്ടമടയും ٱلْمُبْطِلُونَ വ്യർത്ഥകാരികൾ, പാഴ്‌വേലക്കാർ **﴾28﴿** وَتَرَىٰ നീ (നിനക്ക്) കാണും, കാണാം كُلَّ أُمَّةٍ എല്ലാ സമുദായത്തെയും, ജനക്കൂട്ടത്തെയും جَاثِيَةً മുട്ടുകുത്തിയതായിട്ട്, ഒരുമിച്ചുകൂടിയതായിട്ട് كُلُّ أُمَّةٍ എല്ലാ സമുദായവും, ജനക്കൂട്ടവും تُدْعَىٰ വിളിക്കപ്പെടും إِلَىٰ كِتَـٰبِهَا അതിന്റെ ഗ്രന്ഥത്തിലേക്ക് ٱلْيَوْمَ ഇന്ന് تُجْزَوْنَ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടും مَا كُنتُمْ നിങ്ങൾ ആയിരുന്നതിന് تَعْمَلُونَ പ്രവർത്തിക്കും **﴾29﴿** هَـٰذَا كِتَـٰبُنَا ഇതാ നമ്മുടെ ഗ്രന്ഥം يَنطِقُ അത് സംസാരിക്കും (പറഞ്ഞുതരും, തുറന്നുകാട്ടും) عَلَيْكُم നിങ്ങളോട്, നിങ്ങളിൽ بِٱلْحَقِّ മുറപ്രകാരം, യഥാർത്ഥത്തെപ്പറ്റി, ശരിക്ക് إِنَّا كُنَّا നിശ്ചയമായും നാം ആയിരുന്നു, نَسْتَنسِخُ നാം പകർത്തെടുത്തിരുന്നു (എഴുതുവാൻ ആവശ്യപ്പെട്ടിരുന്നു) مَا كُنتُمْ നിങ്ങളായിരുന്നു تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കും.

---

മനുഷ്യ വർഗത്തിന്റെ ആദിപിതാവ് മുതൽ ലോകാവസാനം വരെയുള്ള സർവ്വ ജനങ്ങളും, ജിന്നുകൾ, മലക്കുകൾ മുതലായവരും ഒന്നടങ്കം ഓരേ നിലയിൽ സമ്മേളിക്കുന്ന ആ മഹാ സദസ്സാകമാനം അങ്ങേഅറ്റം സംഭ്രമാവസ്ഥയിലായിരിക്കും. പ്രവാചകൻമാരടക്കമുള്ള ഓരോരുത്തരും തന്റെ കാര്യത്തിൽ ലോകരക്ഷിതാവിന്റെ വിധി എന്തായിരിക്കുമെന്നറിയാതെ ഭയവിഹ്വലരായിരിക്കും. അവിടെ താഴ്‌മയോടും വിനയത്തോടും കൂടി മുട്ടുകുത്താത്ത ഒരു സമുദായമോ, ജനവിഭാഗമോ ഉണ്ടായിരിക്കയില്ല.

ഓരോ സമുദായവും അതിന്റെ ഗ്രന്ഥത്തിലേക്ക് വിളിക്കപ്പെടും (كل أمة تدعى إلى كتابها) എന്ന് പറഞ്ഞത് എല്ലാവരുടെയും കർമങ്ങൾ രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ഗ്രന്ഥത്തെ ഉദ്ദേശിച്ചാണെന്നും, അതല്ല ഓരോ സമുദായവും സ്വീകരിക്കുവാൻ ബാധ്യസ്ഥരായിരുന്ന വേദഗ്രന്ഥങ്ങളെ ഉദ്ദേശിച്ചാണെന്നും വരാം.

ഏതായാലും, ഓരോ സമുദായത്തിൽപെട്ടവരുടെയും നന്മതിന്മകൾ വിലയിരുത്തപ്പെടുന്നത് അവരുടെ പ്രവാചകൻമാർ മുഖേന അവർക്ക് ലഭിച്ച പ്രബോധനങ്ങളെ അടിസ്ഥാനമാക്കിയായിരിക്കുമെന്നും, ഓരോ വ്യക്തിക്കും അവരവരുടെ കർമങ്ങൾ സവിസ്തരം മലക്കുകളാൽ രേഖപ്പെടുത്തപ്പെട്ടിട്ടുള്ള രേഖാഗ്രന്ഥം (صحيفة الأعمال) അന്ന് നൽകപ്പെടുന്നതാണെന്നും, കുറ്റവാളികളുടെ കുറ്റങ്ങൾ ശരിയായ തെളിവുസഹിതം അവരെ ബോധ്യപ്പെടുത്തുമെന്നും പറയേണ്ടതില്ല. ഇതിനെപ്പറ്റിയെല്ലാം ഖുർആൻ പലപ്പോഴും പ്രസ്താവിക്കാറുള്ളതാണല്ലോ.

فَأَمَّا ٱلَّذِينَ ءَامَنُواْ وَعَمِلُواْ ٱلصَّٰلِحَٰتِ فَيُدۡخِلُهُمۡ رَبُّهُمۡ فِي رَحۡمَتِهِۦۚ ذَٰلِكَ هُوَ ٱلۡفَوۡزُ ٱلۡمُبِينُ ﴿٣٠﴾

**﴾30﴿ എന്നാൽ, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാകട്ടെ, അവരുടെ റബ്ബ് അവരെ തന്റെ കാരുണ്യത്തിൽ [സ്വർഗത്തിൽ] പ്രവേശിപ്പിക്കും. അതുതന്നെയാണ് സ്പഷ്ടമായ ഭാഗ്യം!**

وَأَمَّا ٱلَّذِينَ كَفَرُوٓاْ أَفَلَمۡ تَكُنۡ ءَايَٰتِي تُتۡلَىٰ عَلَيۡكُمۡ فَٱسۡتَكۡبَرۡتُمۡ وَكُنتُمۡ قَوۡمٗا مُّجۡرِمِينَ ﴿٣١﴾

**﴾31﴿ എന്നാൽ, അവിശ്വസിച്ചവരോ, (അവരോട് പറയപ്പെടും:) എന്റെ ആയത്തുകൾ [ലക്ഷ്യങ്ങൾ] നിങ്ങൾക്ക് ഓതികേൾപ്പിക്കപ്പെട്ടിരുന്നില്ലേ? അപ്പോൾ, നിങ്ങൾ ഗർവ്വ് നടിച്ചു; നിങ്ങൾ കുറ്റവാളികളായ ഒരു ജനതയായിത്തീരുകയും ചെയ്തു!**

وَإِذَا قِيلَ إِنَّ وَعۡدَ ٱللَّهِ حَقّٞ وَٱلسَّاعَةُ لَا رَيۡبَ فِيهَا قُلۡتُم مَّا نَدۡرِي مَا ٱلسَّاعَةُ إِن نَّظُنُّ إِلَّا ظَنّٗا وَمَا نَحۡنُ بِمُسۡتَيۡقِنِينَ ﴿٣٢﴾

**﴾32﴿ നിശ്ചയമായും, അല്ലാഹുവിന്റെ വാഗ്ദാനം യഥാർത്ഥമാണ്, അന്ത്യഘട്ടമാകട്ടെ, അതിൽ യാതൊരു സന്ദേഹവുമില്ല. എന്ന് പറയപ്പെടുമ്പോൾ,നിങ്ങൾ പറയും: ഞങ്ങൾക്ക് അറിഞ്ഞുകൂടാ എന്താണ് (ഈ) അന്ത്യഘട്ടമെന്ന്; ഞങ്ങൾ (ഒരു) തരത്തിലുള്ള) ഊഹം ഊഹിക്കുന്നുവെന്നല്ലാതെ (മറ്റൊന്നും) ഇല്ല; ഞങ്ങൾ (ഇതൊന്നും) ഉറപ്പായിക്കരുതുന്നവരല്ല തന്നെ.**

## ജുസ്ഉ് - 26

وَبَدَا لَهُمْ سَيِّـَٔاتُ مَا عَمِلُوا۟ وَحَاقَ بِهِم مَّا كَانُوا۟ بِهِۦ يَسْتَهْزِءُونَ ﴿٣٣﴾

**﴾33﴿** അവര്‍ പ്രവര്‍ത്തിച്ചതിന്‍റെ തിന്മകള്‍ അവര്‍ക്ക് വെളിവാകുന്നതാണ്. അവര്‍ യാതൊന്നിനെക്കുറിച്ച് പരിഹാസം കൊണ്ടിരുന്നുവോ അത് [ശിക്ഷ] അവരില്‍ വലയം ചെയ്കയും ചെയ്യും.

وَقِيلَ ٱلْيَوْمَ نَنسَىٰكُمْ كَمَا نَسِيتُمْ لِقَآءَ يَوْمِكُمْ هَـٰذَا وَمَأْوَىٰكُمُ ٱلنَّارُ وَمَا لَكُم مِّن نَّـٰصِرِينَ ﴿٣٤﴾

**﴾34﴿** (വീണ്ടും അവരോട്) പറയപ്പെടും: നിങ്ങളുടെ ഈ ദിവസം കണ്ടുമുട്ടുന്നതിനെ നിങ്ങള്‍ മറന്നതുപോലെ, ഇന്ന് നിങ്ങളെ നാം മറന്നുകളയുന്നു; നിങ്ങളുടെ അഭയസ്ഥാനം (അഥവാ വാസസ്ഥലം) നരകവുമാണ്. നിങ്ങള്‍ക്ക് സഹായികളായിട്ട് (ആരും തന്നെ) ഇല്ലതാനും.

ذَٰلِكُم بِأَنَّكُمُ ٱتَّخَذْتُمْ ءَايَـٰتِ ٱللَّهِ هُزُوًا وَغَرَّتْكُمُ ٱلْحَيَوٰةُ ٱلدُّنْيَا ۚ فَٱلْيَوْمَ لَا يُخْرَجُونَ مِنْهَا وَلَا هُمْ يُسْتَعْتَبُونَ ﴿٣٥﴾

**﴾35﴿** അതൊക്കെ (സംഭവിച്ചത്), നിങ്ങള്‍ അല്ലാഹുവിന്‍റെ ആയത്തുകളെ പരിഹാസ്യമാക്കിത്തീര്‍ത്തതുകൊണ്ടാണ്; ഐഹിക ജീവിതം നിങ്ങളെ വഞ്ചിക്കുകയും ചെയ്തു. എനി ഇന്ന്, അവര്‍ അതില്‍ [നരകത്തില്‍] നിന്ന് പുറത്തുവിടുന്നതല്ല; അവരോട് (പശ്ചാത്തപിച്ച് മടങ്ങി) തൃപ്തിപ്പെടുത്തുവാനാവശ്യപ്പെടുകയുമില്ല.

---

﴾30﴿ فَأَمَّا ٱلَّذِينَ എന്നാലപ്പോള്‍ യാതൊരുകൂട്ടര്‍ ءَامَنُوا۟ വിശ്വസിച്ചു وَعَمِلُوا۟ ٱلصَّـٰلِحَـٰتِ സല്‍ക്കര്‍മങ്ങളും ചെയ്തു فَيُدْخِلُهُمْ അവരെ പ്രവേശിപ്പിക്കും رَبُّهُمْ അവരുടെ റബ്ബ് فِى رَحْمَتِهِۦ അവന്‍റെ കാരുണ്യത്തില്‍ ذَٰلِكَ هُوَ അതുതന്നെയാണ്

ٱلۡفَوۡزُ ٱلۡمُبِينُ സ്പഷ്ടമായ ഭാഗ്യം ﴾31﴿ وَأَمَّا എന്നാൽ ٱلَّذِينَ كَفَرُوٓاْ അവിശ്വസിച്ചവർ أَفَلَمۡ تَكُنۡ ആയിരുന്നില്ലേ ءَايَٰتِى എന്റെ ആയത്തുകൾ تُتۡلَىٰ عَلَيۡكُمۡ നിങ്ങൾക്ക് ഓതി കേൾപ്പിക്കപ്പെടുക فَٱسۡتَكۡبَرۡتُمۡ അപ്പോൾ നിങ്ങൾ ഗർവ്വ് (വലുപ്പം) നടിച്ചു وَكُنتُمۡ നിങ്ങളായിത്തീരുകയും ചെയ്തു قَوۡمًا مُّجۡرِمِينَ കുറ്റവാളികളായ ഒരു ജനത ﴾32﴿ وَإِذَا قِيلَ പറയപ്പെട്ടാൽ, പറയപ്പെടുമ്പോൾ إِنَّ وَعۡدَ ٱللَّهِ നിശ്ചയമായും, അല്ലാഹുവിന്റെ വാഗ്ദാനം, താക്കീത് حَقٌّ യഥാർത്ഥമാണ്, സത്യമാണ് وَٱلسَّاعَةُ അന്ത്യസമയമാകട്ടെ لَا رَيۡبَ സന്ദേഹമേയില്ല فِيهَا അതിൽ قُلۡتُم നിങ്ങൾ പറയും, പറഞ്ഞു مَّا نَدۡرِى ഞങ്ങൾക്കറിഞ്ഞുകൂടാ مَا ٱلسَّاعَةُ എന്താണ് അന്ത്യഘട്ടം إِن نَّظُنُّ ഞങ്ങൾ ഊഹിക്കുന്നി(കരുതുന്നി)ല്ല إِلَّا ظَنًّا ഒരു ഊഹമല്ലാതെ وَمَا نَحۡنُ ഞങ്ങളല്ലതാനും بِمُسۡتَيۡقِنِينَ ഉറപ്പിച്ച് വിശ്വസിക്കുന്നവർ ﴾33﴿ وَبَدَا لَهُمۡ അവർക്ക് വെളിവാകും سَيِّـَٔاتُ തിന്മകൾ, ദോഷങ്ങൾ مَا عَمِلُواْ അവർ പ്രവർത്തിച്ചതിന്റെ وَحَاقَ بِهِم അവരിൽ വലയം ചെയ്യുക (ഇറങ്ങുക)യും ചെയ്യും مَّا യാതൊന്ന് كَانُواْ بِهِۦ അതിനെപ്പറ്റി അവരായിരുന്നു يَسۡتَهۡزِءُونَ പരിഹസിക്കും ﴾34﴿ وَقِيلَ പറയപ്പെടും ٱلۡيَوۡمَ ഇന്ന് نَنسَىٰكُمۡ നിങ്ങളെ നാം മറക്കും كَمَا نَسِيتُمۡ നിങ്ങൾ മറന്നതുപോലെ لِقَآءَ يَوۡمِكُمۡ നിങ്ങളുടെ ദിവസം കണ്ടുമുട്ടുന്നതിനെ هَٰذَا ഈ وَمَأۡوَىٰكُمُ നിങ്ങളുടെ അഭയ (വാസ) സ്ഥാനം ٱلنَّارُ നരകമാണ് وَمَا لَكُم നിങ്ങൾക്കില്ലതാനും مِّن نَّٰصِرِينَ സഹായികളായിട്ട് (ആരും) ﴾35﴿ ذَٰلِكُم അത് بِأَنَّكُمُ ٱتَّخَذۡتُمۡ നിങ്ങൾ ആക്കിത്തീർത്തതുകൊണ്ടാണ് ءَايَٰتِ ٱللَّهِ അല്ലാഹുവിന്റെ ആയത്തുകളെ هُزُوًا പരിഹാസ്യം وَغَرَّتۡكُمُ നിങ്ങളെ വഞ്ചിക്കയും ചെയ്തു ٱلۡحَيَوٰةُ ٱلدُّنۡيَا ഐഹിക ജീവിതം فَٱلۡيَوۡمَ എനി ഇന്ന് لَا يُخۡرَجُونَ അവർ പുറത്ത് വിടപ്പെടുകയില്ല مِنۡهَا അതിൽ നിന്ന് وَلَا هُمۡ അവർ (അവരോട്) ഇല്ല يُسۡتَعۡتَبُونَ മടക്കം (ഖേദം, തൃപ്തിപ്പെടുത്തൽ) ആവശ്യപ്പെടുക (യില്ല)

---

നരകത്തിൽനിന്ന് രക്ഷയില്ലെന്ന് മാത്രമല്ല, പശ്ചാത്തപിച്ചു മടങ്ങിയോ, ഒഴികഴിവുകൾ സമർപ്പിച്ചോ അല്ലാഹുവിന്റെ തൃപ്തി ലഭിക്കുവാനുള്ള ഒരു സന്ദർഭവും എനി അവർക്കില്ല. അതിനുണ്ടായിരുന്ന അവസരമെല്ലാം അവർ പാഴാക്കിക്കളഞ്ഞു എന്ന് താൽപര്യം. അല്ലാഹുവിന്റെ അനുഗ്രഹങ്ങൾ, ദൃഷ്ടാന്തങ്ങൾ, മനുഷ്യരുടെ ഉത്ഭവം, പര്യവസാനം തുടങ്ങിയ പലതിനെക്കുറിച്ചും വിവരിച്ചശേഷം, ലോകരക്ഷിതാവായ അല്ലാഹു അവനെത്തന്നെ പുകഴ്ത്തിക്കൊണ്ടും, എല്ലാവിധ പ്രതാപത്തിനും അർഹൻ അവനാണെന്ന് ഓർമിപ്പിച്ചുകൊണ്ടും ഈ അദ്ധ്യായം അവസാനിപ്പിക്കുന്നു;-

فَلِلَّهِ ٱلْحَمْدُ رَبِّ ٱلسَّمَٰوَٰتِ وَرَبِّ ٱلْأَرْضِ رَبِّ ٱلْعَٰلَمِينَ ﴿٣٦﴾

**《36》** അപ്പോൾ, കാര്യം ഇങ്ങനെയിരിക്കെ, ആകാശങ്ങളുടെ രക്ഷിതാവും, ഭൂമിയുടെ രക്ഷിതാവുമായ, (അതെ) ലോകരുടെ രക്ഷിതാവായ അല്ലാഹുവിനത്രെ സർവ്വസ്തുതിയും.

وَلَهُ ٱلْكِبْرِيَآءُ فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ ۖ وَهُوَ ٱلْعَزِيزُ ٱلْحَكِيمُ ﴿٣٧﴾

**《37》** ആകാശങ്ങളിലും, ഭൂമിയിലും അവന് തന്നെയാണ് ഗാംഭീര്യവും. പ്രതാപശാലിയും അഗാധജ്ഞനുമായുള്ളവനും അവൻ തന്നെ.

---

《36》 فَلِلَّهِ അപ്പോൾ അല്ലാഹുവിനാണ് ٱلْحَمْدُ സ്തുതി رَبِّ ٱلسَّمَٰوَٰتِ ആകാശങ്ങളുടെ രക്ഷിതാവായ وَرَبِّ ٱلْأَرْضِ ഭൂമിയുടെ രക്ഷിതാവുമായ رَبِّ ٱلْعَٰلَمِينَ ലോകരുടെ രക്ഷിതാവായ 《37》 وَلَهُ അവന്നാണ് ٱلْكِبْرِيَآءُ ഗാംഭീര്യം, മാഹാത്മ്യം فِى ٱلسَّمَٰوَٰتِ ആകാശങ്ങളിൽ وَٱلْأَرْضِ ഭൂമിയിലും وَهُوَ അവൻ തന്നെ ٱلْعَزِيزُ പ്രതാപശാലി ٱلْحَكِيمُ അഗാധജ്ഞൻ, തത്വജ്ഞാനി

---

അല്ലാഹുവിൽനിന്ന് നബിﷺ ഉദ്ധരിക്കുന്ന (ക്വുദ്സിയായ) ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു; يقول الله تعالى الكبرياء ردائي والعظمة ازاري فمن نازعني واحدا منهما اسكنته ناري–أحمد ومسلم وأبو داود ابن ماجه (ഗാംഭീര്യം എന്റെ തട്ടമാണ്, മഹത്വം എന്റെ തുണിയുമാണ്. ഈ രണ്ടിലൊന്നിന് ആരെങ്കിലും എന്നോട് വഴക്ക് കൂടുന്നപക്ഷം, ഞാനവനെ എന്റെ നരകത്തിൽ താമസിപ്പിക്കുന്നതാണ്. (അ; മു; ദാ; ജ.)

اللهم لك الحمد وأنت رب السماوات ورب الأرض ورب العالمين

ولك الكبرياء والعظمة والجلال

وأنت العزيز الحكيم

# سورة الأحقاف

# 46. സൂറതുൽ അഹ്ഖ്വാഫ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 35 - വിഭാഗം (റുകൂഅ്) 4

[10, 15, 35 എന്നീ വചനങ്ങൾ 'മദനിയ്യാ'ണെന്നും പക്ഷമുണ്ട്. ]

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

حمٓ ﴿١﴾

**﴾1﴿ 'ഹാ-മീം'.**

تَنزِيلُ ٱلۡكِتَٰبِ مِنَ ٱللَّهِ ٱلۡعَزِيزِ ٱلۡحَكِيمِ ﴿٢﴾

**﴾2﴿ (ഈ) വേദഗ്രന്ഥം അവതരിപ്പിക്കുന്നത് പ്രതാപശാലിയായ, അഗാധജ്ഞനായ, അല്ലാഹുവിങ്കൽ നിന്നാകുന്നു.**

مَا خَلَقۡنَا ٱلسَّمَٰوَٰتِ وَٱلۡأَرۡضَ وَمَا بَيۡنَهُمَآ إِلَّا بِٱلۡحَقِّ وَأَجَلٖ مُّسَمّٗىۚ وَٱلَّذِينَ كَفَرُواْ عَمَّآ أُنذِرُواْ مُعۡرِضُونَ ﴿٣﴾

**﴾3﴿ ആകാശങ്ങളെയും, ഭൂമിയെയും, അവയുടെ ഇടയിലുള്ളതിനെയും കാര്യ (ഗൗരവ)ത്തോടും, നിർണയിക്കപ്പെട്ട ഒരവധിയോടും കൂടിയല്ലാതെ നാം സൃഷ്ടിച്ചിട്ടില്ല.**

**അവിശ്വസിച്ചവരാകട്ടെ, അവർക്ക് മുന്നറിയിപ്പ് നൽകപ്പെട്ടതിനെക്കുറിച്ച് (അശ്രദ്ധരായി) തിരിഞ്ഞുകളയുന്നവരാണ്.**

قُلْ أَرَءَيْتُم مَّا تَدْعُونَ مِن دُونِ ٱللَّهِ أَرُونِى مَاذَا خَلَقُوا۟ مِنَ ٱلْأَرْضِ أَمْ لَهُمْ شِرْكٌ فِى ٱلسَّمَـٰوَٰتِ ٱئْتُونِى بِكِتَـٰبٍ مِّن قَبْلِ هَـٰذَآ أَوْ أَثَـٰرَةٍ مِّنْ عِلْمٍ إِن كُنتُمْ صَـٰدِقِينَ ﴿٤﴾

**﴿4﴾ (നബിയേ) പറയുക: നിങ്ങള്‍ കണ്ടുവോ, അല്ലാഹുവിന്‌പുറമെ നിങ്ങള്‍ വിളിച്ച് (പ്രാര്‍ത്ഥിച്ചു)കൊണ്ടിരിക്കുന്ന വസ്തുക്കളെ?! ഏതൊരു വസ്തുവിനെയാണവര്‍ ഭൂമിയില്‍ നിന്ന് സൃഷ്ടിച്ചിരിക്കുന്നതെന്ന് നിങ്ങള്‍ എനിക്ക് കാട്ടിത്തരുവിന്‍! അതല്ലെങ്കില്‍, ആകാശങ്ങളില്‍ വല്ല പങ്കും അവര്‍ക്കുണ്ടോ?!**

**ഇതിന്റെ മുമ്പുള്ള വല്ല വേദഗ്രന്ഥമോ, അല്ലെങ്കില്‍ അറിവി(ന്റെ ഇനത്തി)ല്‍ പെട്ട വല്ല അവശിഷ്ടമോ [പ്രമാണമോ] എനിക്ക് നിങ്ങള്‍ കൊണ്ടുതരുവിന്‍, നിങ്ങള്‍ സത്യവാന്‍മാരാണെങ്കില്‍!**

---

﴿1﴾ حم ഹാ- മീം ﴿2﴾ تَنزِيلُ ٱلْكِتَـٰبِ വേദഗ്രന്ഥത്തിന്റെ അവതരണം, ഗ്രന്ഥത്തെ അവതരിപ്പിച്ചത് مِنَ ٱللَّهِ അല്ലാഹുവില്‍ നിന്നാണ് ٱلْعَزِيزِ പ്രതാപശാലിയായ ٱلْحَكِيمِ അഗാധജ്ഞനായ ﴿3﴾ مَا خَلَقْنَا നാം സൃഷ്ടിച്ചിട്ടില്ല ٱلسَّمَـٰوَٰتِ وَٱلْأَرْضَ ആകാശങ്ങളും ഭൂമിയും وَمَا بَيْنَهُمَآ അവയുടെ ഇടയിലുള്ളതും إِلَّا بِٱلْحَقِّ കാര്യ(യഥാര്‍ത്ഥ, മുറ, ന്യായ)ത്തോടുകൂടിയല്ലാതെ وَأَجَلٍ ഒരു അവധിയോടും مُّسَمًّى നിര്‍ണയിക്കപ്പെട്ട وَٱلَّذِينَ كَفَرُوا۟ അവിശ്വസിച്ചവരോ عَمَّآ أُنذِرُوا۟ അവരോട് മുന്നറിയിപ്പ് നല്‍കപ്പെട്ടതിനെപ്പറ്റി مُعْرِضُونَ തിരിഞ്ഞുകളയുന്നവരാണ് ﴿4﴾ قُلْ നീ പറയുക أَرَءَيْتُم നിങ്ങള്‍ കണ്ടുവോ مَّا تَدْعُونَ നിങ്ങള്‍ വിളിക്കുന്നവയെ مِن دُونِ ٱللَّهِ അല്ലാഹുവിന് പുറമെ أَرُونِى നിങ്ങളെനിക്ക് കാട്ടിത്തരുവിന്‍ مَاذَا خَلَقُوا۟ അവര്‍ എന്ത് (ഏത്) സൃഷ്ടിച്ചുവെന്ന് مِنَ ٱلْأَرْضِ ഭൂമിയില്‍നിന്ന് أَمْ لَهُمْ അല്ലെങ്കില്‍ അവര്‍ക്കുണ്ടോ شِرْكٌ വല്ല പങ്കും فِى ٱلسَّمَـٰوَٰتِ ആകാശങ്ങളില്‍ ٱئْتُونِى നിങ്ങളെനിക്ക് കൊണ്ടുവന്നുതരുവിന്‍ بِكِتَـٰبٍ ഒരു ഗ്രന്ഥത്തെ مِّن قَبْلِ هَـٰذَآ ഇതിന് മുമ്പുള്ള أَوْ أَثَـٰرَةٍ അല്ലെങ്കില്‍ വല്ല അവശിഷ്ടവും (പ്രമാണവും) مِّنْ عِلْمٍ അറിവില്‍നിന്ന് (അറിവിന്റെ) إِن كُنتُمْ നിങ്ങളാണെങ്കില്‍ صَـٰدِقِينَ സത്യവാന്‍മാര്‍

ആകാശഭൂമികളെയും അവയിലെ സൃഷ്ടികളെയും ഗൗരവമേറിയ ചില ഉദ്ദേശ്യലക്ഷ്യങ്ങളോടുകൂടി സൃഷ്ടിച്ചതാണെന്നും, ഓരോന്നിനും പ്രത്യേകം പരിധിയും നിർണയവും നിശ്ചയിച്ചിട്ടുണ്ടെന്നും, അവയുടെ സൃഷ്ടിയിലോ കൈകാര്യ നടത്തിപ്പിലോ മറ്റാർക്കും യാതൊരു പങ്കും അധികാരവുമില്ലെന്നും ഉണർത്തിയ ശേഷം, ശിർക്കിനെ ന്യായീകരിക്കുന്ന വല്ല തെളിവുമുണ്ടെങ്കിൽ കൊണ്ടുവരുവാൻ മുശ്‌രിക്കുകളെ വെല്ലുവിളിക്കുന്നു. അല്ലാഹു അല്ലാത്തവരെ ആരാധിക്കുന്നതിനെ ക്വുർആൻ ആക്ഷേപിക്കുന്നത് നിങ്ങൾക്ക് സ്വീകാര്യമല്ലെങ്കിൽ, ക്വുർആന് മുമ്പുള്ള ഏതെങ്കിലും വേദഗ്രന്ഥമോ, അല്ലെങ്കിൽ പ്രാമാണികമായ ഏതെങ്കിലും തെളിവോ അതിനെ ന്യായീകരിക്കുന്നതായി നിങ്ങൾക്ക് കാണിച്ചുതരുവാൻ കഴിയുമോ? ഉണ്ടെങ്കിൽ അതൊന്ന് കാണട്ടെ! എന്ന് സാരം.

وَمَنْ أَضَلُّ مِمَّن يَدْعُوا۟ مِن دُونِ ٱللَّهِ مَن لَّا يَسْتَجِيبُ لَهُۥٓ إِلَىٰ يَوْمِ ٱلْقِيَـٰمَةِ وَهُمْ عَن دُعَآئِهِمْ غَـٰفِلُونَ ﴿٥﴾

**﴿5﴾ ക്വിയാമത്ത് നാൾവരേക്കും ഉത്തരം നൽകാത്തവരെ, അല്ലാഹുവിന് പുറമെ വിളി(ച്ചു പ്രാർത്ഥി)ക്കുന്നവരെക്കാൾ വഴി പിഴച്ചവർ ആരാണ്?! അവരാകട്ടെ, ഇവരുടെ [വിളിക്കുന്നവരുടെ] വിളിയെപ്പറ്റി അശ്രദ്ധരുമാകുന്നു.**

وَإِذَا حُشِرَ ٱلنَّاسُ كَانُوا۟ لَهُمْ أَعْدَآءً وَكَانُوا۟ بِعِبَادَتِهِمْ كَـٰفِرِينَ ﴿٦﴾

**﴿6﴾(മാത്രമല്ല) മനുഷ്യൻ ഒരുമിച്ചു കൂട്ടപ്പെടുമ്പോൾ, ഇവർക്ക് അവർ ശത്രുക്കളായിരിക്കയും ചെയ്യും; അവർ, ഇവരുടെ ആരാധനയെ(ത്തന്നെ) നിഷേധിക്കുന്നവരുമായിരിക്കും.**

---

﴿5﴾ وَمَنْ أَضَلُّ അധികം വഴിപിഴച്ചവരാരാണ് مِمَّن يَدْعُوا۟ വിളിക്കുന്ന (പ്രാർത്ഥിക്കുന്ന)വരെക്കാൾ مِن دُونِ ٱللَّهِ അല്ലാഹുവിന് പുറമെ مَن لَّا يَسْتَجِيبُ ഉത്തരം നൽകാത്തവരെ لَهُۥٓ തനിക്ക് إِلَىٰ يَوْمِ ٱلْقِيَـٰمَةِ ക്വിയാമത്ത് നാൾവരേക്ക് وَهُمْ അവരോ عَن دُعَآئِهِمْ ഇവരുടെ വിളി (പ്രാർത്ഥന)യെപ്പറ്റി غَـٰفِلُونَ അശ്രദ്ധരാണ് ﴿6﴾ وَإِذَا حُشِرَ ഒരുമിച്ചുകൂട്ടപ്പെട്ടാൽ ٱلنَّاسُ മനുഷ്യർ كَانُوا۟ അവരായിരിക്കും لَهُمْ അവർക്ക് أَعْدَآءً ശത്രുക്കൾ وَكَانُوا۟ അവരായിരിക്കയും ചെയ്യും بِعِبَادَتِهِمْ ഇവരുടെ ആരാധനയെ كَـٰفِرِينَ നിഷേധിക്കുന്നവർ, അവിശ്വസിക്കുന്നവർ

അല്ലാഹു അല്ലാത്തവരെ വിളിച്ചു പ്രാർത്ഥിക്കുന്നതിന്റെ നിരർത്ഥതയാണ് ഈ വചനങ്ങളിൽ ചൂണ്ടിക്കാട്ടുന്നത്. മക്കാ മുശ്‌രിക്കുകളുടെ വിഗ്രഹങ്ങൾ മാത്രമല്ല, അല്ലാഹുവിന് പുറമെ ആരെയെല്ലാം മനുഷ്യർ വിളിച്ചു പ്രാർത്ഥിക്കാറുണ്ടോ അവരെല്ലാം ഉൾക്കൊള്ളുന്നതാണ് ഈ വചനം. ക്വിയാമത്ത് നാൾവരെ- ലോകാവസാനം വരെ- അവർ ആ വിളിക്ക് ഉത്തരം ചെയ്കയില്ല. അതിരിക്കട്ടെ, വിളിക്കപ്പെടുന്നത് അവർ അറിയുമോ? അതുമില്ല. ഇഹത്തിലെ സ്ഥിതിയാണിത്. എനി പരലോകത്ത് എല്ലാവരും സമ്മേളിക്കുന്ന അവസരത്തിലോ? വിളിക്കപ്പെട്ടിരുന്നവർ വിളിച്ചവരുടെ ശത്രുക്കളായിത്തീരുകയും, അവരുടെ ആ ആരാധനയെ -തങ്ങൾ അതറിയുകയോ അനുകൂലിക്കുകയോ ചെയ്യുന്നവരല്ലെന്ന്- നിഷേധിച്ച് പറയുകയാണ് ചെയ്യുക! സൂ: അൻകബൂത്ത് 25 ലും മറ്റും പ്രസ്താവിച്ച സംഗതികൾ ഇവിടെ അനുസ്മരിക്കുന്നത് നന്നായിരിക്കും.

وَإِذَا تُتْلَىٰ عَلَيْهِمْ ءَايَـٰتُنَا بَيِّنَـٰتٍ قَالَ ٱلَّذِينَ كَفَرُوا۟ لِلْحَقِّ لَمَّا جَآءَهُمْ هَـٰذَا سِحْرٌ مُّبِينٌ ﴿٧﴾

**﴾7﴿ നമ്മുടെ ആയത്തുകൾ അവർക്ക് സുവ്യക്തമായ നിലയിൽ ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ, യഥാർത്ഥം തങ്ങൾക്ക് വന്നെത്തുന്ന അവസരത്തിൽ, അതിനെക്കുറിച്ച് (ആ) അവിശ്വസിച്ചവർ പറയും: ഇതൊരു പ്രത്യക്ഷമായ ജാലമാണ് എന്ന്!**

أَمْ يَقُولُونَ ٱفْتَرَىٰهُ ۖ قُلْ إِنِ ٱفْتَرَيْتُهُۥ فَلَا تَمْلِكُونَ لِى مِنَ ٱللَّهِ شَيْـًٔا ۖ هُوَ أَعْلَمُ بِمَا تُفِيضُونَ فِيهِ ۖ كَفَىٰ بِهِۦ شَهِيدًۢا بَيْنِى وَبَيْنَكُمْ ۖ وَهُوَ ٱلْغَفُورُ ٱلرَّحِيمُ ﴿٨﴾

**﴾8﴿ അതല്ല, ഇത് അവൻ [നബി] കെട്ടിച്ചമച്ചിരിക്കയാണെന്ന് അവർ പറയുന്നുവോ?! (അവരോട്) പറയണം: ഞാനിത് കെട്ടിച്ചമച്ചിരിക്കുകയാണെങ്കിൽ, അല്ലാഹുവിൽ നിന്ന് (ഉണ്ടാകുന്ന) യാതൊന്നും എനിക്കുവേണ്ടി (നേരിടുവാൻ) നിങ്ങൾക്ക് സാധ്യമാകുന്നതല്ല.**

**നിങ്ങൾ യാതൊന്നിൽ മുഴുകി പ്രവേശിച്ചുകൊണ്ടിരിക്കുന്നുവോ അതിനെപ്പറ്റി അവൻ ഏറ്റവും അറിയുന്നവനാണ്. അവൻ മതി, എനിക്കും നിങ്ങൾക്കുമിടയിൽ സാക്ഷിയായിട്ട്, അവൻ, വളരെ പൊറുക്കുന്നവനും, കരുണാനിധിയുമായുള്ളവനുമത്രെ.**

﴾7﴿ وَإِذَا تُتْلَىٰ ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ عَلَيْهِمْ അവർക്ക്, ഇവർക്ക് ءَايَٰتُنَا നമ്മുടെ ആയത്തുകൾ بَيِّنَٰتٍ വ്യക്തങ്ങളായിട്ട്, തെളിവുകളായി قَالَ ٱلَّذِينَ كَفَرُوا۟ അവിശ്വസിച്ചവർ പറയും لِلْحَقِّ യഥാർത്ഥത്തെക്കുറിച്ച് لَمَّا جَآءَهُمْ അതവർക്ക് വന്ന അവസരം, വന്നപ്പോൾ هَٰذَا سِحْرٌ ഇത് ജാലമാണ് مُّبِينٌ പ്രത്യക്ഷമായ (തനി) ﴾8﴿ أَمْ يَقُولُونَ അതല്ല (അഥവാ, അല്ലെങ്കിൽ) അവർ പറയുന്നുവോ ٱفْتَرَىٰهُ അവനത് കെട്ടിച്ചമച്ചുവെന്ന് قُلْ നീ പറയുക إِنِ ٱفْتَرَيْتُهُۥ ഞാൻ അത് കെട്ടിച്ചമച്ചെങ്കിൽ فَلَا تَمْلِكُونَ എന്നാൽ നിങ്ങൾക്ക് സാധ്യമാകയില്ല, സ്വാധീനമാക്കുന്നില്ല لِى എനിക്ക്, എനിക്കുവേണ്ടി مِنَ ٱللَّهِ അല്ലാഹുവിൽ നിന്ന് شَيْـًٔا യാതൊന്നിനും, ഒട്ടും هُوَ أَعْلَمُ അവൻ ഏറ്റവും (നല്ലപോലെ) അറിയുന്നവനാണ് بِمَا യാതൊന്നിനെപ്പറ്റി تُفِيضُونَ നിങ്ങൾ മുഴുകിക്കൊണ്ടിരിക്കുന്നു فِيهِ അതിൽ كَفَىٰ بِهِۦ അവൻ തന്നെ മതി شَهِيدًۢا സാക്ഷിയായി, കണ്ടറിയുന്നവനായി بَيْنِى എനിക്കിടയിലും وَبَيْنَكُمْ നിങ്ങൾക്കിടയിലും وَهُوَ അവൻ, അവൻതന്നെ ٱلْغَفُورُ വളരെ പൊറുക്കുന്നവൻ ٱلرَّحِيمُ കരുണാനിധി

---

അല്ലാഹു എന്നെ യഥാർത്ഥത്തിൽ റസൂലായി നിയോഗിച്ചതല്ല- ഞാൻ അവന്റെ പേരിൽ കളവ് കെട്ടിപ്പറയുകയാണ് -എന്നുവെക്കുക. എന്നാലവൻ തീർച്ചയായും എന്നെ അതികഠിനമായി ശിക്ഷിക്കാതിരിക്കയില്ല. അത് തടയുവാൻ നിങ്ങൾക്കാകട്ടെ, മറ്റാർക്കെങ്കിലുമാകട്ടെ കഴിയുന്നതുമല്ല. യഥാർത്ഥത്തിൽ നിങ്ങളുടെ നിലപാടാണ് ശിക്ഷാർഹമായിട്ടുള്ളത്. അല്ലാഹു അത് ശരിക്കും കണ്ടറിഞ്ഞുകൊണ്ടിരിക്കുന്നുണ്ട്. വേണ്ടുന്ന നടപടി അവൻ എടുത്തുകൊള്ളും. പക്ഷേ, നിരാശപ്പെടേണ്ടതില്ല. നിങ്ങൾ പശ്ചാത്തപിക്കുന്നപക്ഷം, നിശ്ചയമായും അവൻ നിങ്ങൾക്ക് പൊറുത്തുതരുകയും കരുണ ചെയ്യുകയും ചെയ്യുന്നതാണ് എന്ന് സാരം.

قُلْ مَا كُنتُ بِدْعًا مِّنَ ٱلرُّسُلِ وَمَآ أَدْرِى مَا يُفْعَلُ بِى وَلَا بِكُمْ ۖ إِنْ أَتَّبِعُ إِلَّا مَا يُوحَىٰٓ إِلَىَّ وَمَآ أَنَا۠ إِلَّا نَذِيرٌ مُّبِينٌ ﴿٩﴾

**﴾9﴿ (നബിയേ) പറയുക: ഞാൻ റസൂലുകളിൽനിന്നും (നടാടെ വന്ന) ഒരു പുത്തനല്ല. എന്നെക്കൊണ്ടാകട്ടെ, നിങ്ങളെക്കൊണ്ടാകട്ടെ എന്ത് ചെയ്യപ്പെടുമെന്ന് എനിക്ക് അറിയുകയുമില്ല. എനിക്ക് വഹ്‌യ് [ദിവ്യബോധനം] നൽകപ്പെടുന്നതിനെയല്ലാതെ ഞാൻ പിൻപറ്റുന്നില്ല. ഞാൻ, സ്പഷ്ടമായ ഒരു താക്കീതുകാരനല്ലാതെ (മറ്റൊന്നും) അല്ല.**

﴾9﴿ قُلْ നീ പറയുക مَا كُنتُ ഞാനല്ല, ഞാനായിട്ടില്ല بِدْعًا ഒരു പുത്തൻ, നവീനൻ مِّنَ ٱلرُّسُلِ റസൂലുകളിൽ നിന്ന് وَمَآ أَدْرِى എനിക്കറിയുകയുമില്ല مَا يُفْعَلُ بِى എന്നെക്കൊണ്ട് ചെയ്യപ്പെടുന്നത് وَلَا بِكُمْ നിങ്ങളെക്കൊണ്ടും إِنْ أَتَّبِعُ ഇല്ല ഞാൻ പിൻപറ്റുന്നില്ല إِلَّا مَا യാതൊന്നിനെയല്ലാതെ يُوحَىٰٓ إِلَىَّ എനിക്ക് വഹ്‌യ് നൽകപ്പെടുന്ന وَمَآ أَنَا۠ ഞാനല്ലതാനും إِلَّا نَذِيرٌ ഒരു താക്കീതുകാരനല്ലാതെ مُّبِينٌ പ്രത്യക്ഷമായ

---

ഞാൻ ഒന്നാമതായി രംഗപ്രവേശം ചെയ്ത ഒരു റസൂലല്ല. എന്റെ മുമ്പ് എത്രയോ റസൂലുകൾ കഴിഞ്ഞുപോയിട്ടുണ്ട്. അവരെല്ലാം പ്രബോധനം ചെയ്ത തത്വം തന്നെയാണ് ഞാനും പ്രബോധനം ചെയ്യുന്നത്. ഞാൻ അല്ലാഹുവിന്റെ റസൂലാണെന്നുവെച്ച് എല്ലാ കാര്യവും എനിക്കറിയുമെന്ന് ധരിക്കരുത്. എന്നെക്കൊണ്ടോ നിങ്ങളെക്കൊണ്ടോ എന്തൊക്കെയാണ് ചെയ്യപ്പെടുക- നമ്മിൽ എന്തൊക്കെ സംഭവിക്കാനിരിക്കുന്നു- എന്നൊന്നും എനിക്കറിവില്ല. അതെല്ലാം അറിയുന്നതുകൊണ്ടല്ല ഞാൻ ഇതിന് മുതിർന്നിട്ടുള്ളതും.അല്ലാഹുവിൽ നിന്ന് എനിക്ക് വഹ്‌യ് ലഭിക്കാറുണ്ട്. അതനുസരിച്ച് പ്രവർത്തിക്കുകയാണ് ഞാൻ ചെയ്യുന്നത്. അല്ലാഹുവിന്റെ ശിക്ഷയെപ്പറ്റി നിങ്ങളെ മുൻകൂട്ടി താക്കീതുചെയ്യുന്ന ഒരാൾ മാത്രമാണ് ഞാൻ. അധികാരവും കൈകാര്യവുമെല്ലാം അല്ലാഹുവിനാണുള്ളത്. എന്നൊക്കെയാണ് മേൽപ്പറഞ്ഞതിന്റെ താൽപര്യം.

ഉമ്മുൽ അലാഉ് (أم العلاء) (റ) എന്ന വനിതാസ്വഹാബിയിൽനിന്ന് നിവേദനം ചെയ്യപ്പെടുന്ന ഒരു ഹദീഥിന്റെ ചുരുക്കം ഇതാണ്:- അവർ പറയുന്നു: ഉഥ്മാനുബ്നുമദ്ഊൻ (عثمان بن مظعون-رضـ) മരണം *(*)* പ്രാപിച്ചപ്പോൾ ഞാൻ പറഞ്ഞു: അല്ലാഹു താങ്കൾക്ക് കരുണ ചെയ്യട്ടെ, താങ്കളെ തീർച്ചയായും അല്ലാഹു ആദരിച്ചിരിക്കുന്നു.അപ്പോൾ നബി ﷺ പറഞ്ഞു: അല്ലാഹു അദ്ദേഹത്തെ ആദരിച്ചിരിക്കുന്നുവെന്ന് തനിക്ക് എന്തറിയാം? അദ്ദേഹത്തിന് മരണം വന്നുകഴിഞ്ഞു; അദ്ദേഹത്തിന് നന്മയുണ്ടാകുമെന്ന് ഞാൻ പ്രതീക്ഷിക്കുകയും ചെയ്യുന്നു. എന്നാൽ, അല്ലാഹുവാണ! ഞാൻ അവന്റെ റസൂലായിരിക്കെ, എനിക്കറിഞ്ഞുകൂടാ, എന്നെക്കൊണ്ട് എന്ത് ചെയ്യപ്പെടുമെന്ന്! അപ്പോൾ ഞാൻ പറഞ്ഞു: എനി ഒരിക്കലും, ഒരാളെക്കുറിച്ചും, ഞാൻ വളർത്തിപ്പറയുകയില്ല. (ബുഖാരി)

അല്ലാഹുവിന്റെ ദൂതൻമാരായ പ്രവാചകൻമാർക്കും, സത്യവിശ്വാസികൾക്കും അല്ലാഹു സഹായവും രക്ഷയും നൽകുമെന്നും, സത്യനിഷേധികളെ അവൻ ശിക്ഷിക്കുമെന്നും നബി തിരുമേനിﷺക്ക് അറിഞ്ഞുകൂടേ? സ്വഹാബികളിൽപെട്ട

---

***(*) മദീനഃയിൽവെച്ച് മരണപ്പെട്ട ഒന്നാമത്തെ സ്വഹാബിയായിരുന്നു ഉഥ്മാനുബ്നു മദ്ഊൻ (റ).***

ചില വ്യക്തികളെപ്പറ്റി അവർ സ്വർഗസ്ഥരായിക്കുമെന്നുപോലും തിരുമേനി പറയുകയുണ്ടായിട്ടില്ലേ? സത്യവിശ്വാസികളുടെ വിജയവും അവിശ്വാസികളുടെ പരാജയവും സംബന്ധിച്ച് പല വാഗ്ദാനങ്ങളും ക്വുർആനിൽതന്നെ വന്നിട്ടില്ലേ? എന്നിരിക്കെ, وما أدري ما يفعل بي ولا بكم (എന്നെക്കൊണ്ടും നിങ്ങളെക്കൊണ്ടും എന്ത് ചെയ്യപ്പെടുമെന്ന് എനിക്കറിഞ്ഞുകൂടാ.) എന്ന് പറയുന്നതിന്റെ രഹസ്യമെന്തായിരിക്കും? ഇതിന് ഉത്തരം കാണുവാൻ പ്രയാസമില്ല. മേൽപറഞ്ഞതുപോലെയുള്ള പലതും നബിﷺക്ക് അറിയാമെന്നത് ശരിയാണ്. പക്ഷേ, അവയിൽ പലതിന്റെയും വിശദവിവരമോ, സൂക്ഷ്മവിവരമോ തിരുമേനിക്ക് അറിയുകയില്ല. അദൃശ്യകാര്യങ്ങളിൽ ഏതൊന്നിനെക്കുറിച്ചും അല്ലാഹുവിൽനിന്ന് വഹ്യ്മൂലം ലഭിക്കുന്ന വിവരമല്ലാതെ നബി തിരുമേനിﷺക്കാകട്ടെ, മറ്റാർക്കുമാകട്ടെ, യാതൊന്നും അറിയുകയില്ല. ഉദാഹരണമായി: ആരെല്ലാം വിശ്വസിക്കും. അല്ലെങ്കിൽ വിശ്വസിക്കുകയില്ല. ഓരോ വ്യക്തിയും എത്രകണ്ട് നല്ലവനോ ചീത്തപ്പെട്ടവനോ ആയിരിക്കും, അവർക്ക് ഈ ലോകത്ത് എന്തെല്ലാം സംഭവിക്കും, പരലോകത്ത് ഓരോരുത്തരുടെയും പ്രതിഫലം എങ്ങനെയെല്ലാമായിരിക്കും, സത്യനിഷേധികൾക്ക് എന്തെല്ലാം ആപത്തുകൾ വരാനിരിക്കുന്നു, നബിﷺയും സത്യവിശ്വാസികളും ഈ ലോകത്ത് എന്തെല്ലാം അനുഭവിക്കും, എപ്പോൾ മരിക്കും, അതെങ്ങിനെയിരിക്കും എന്നിത്യാദി എത്രയോ കാര്യങ്ങളെക്കുറിച്ച് നബിﷺക്ക് അറിയുകയില്ലല്ലോ. പ്രത്യേകിച്ച് വ്യക്തികളെ സംബന്ധിച്ച് അവരുടെ പര്യവസാനം സ്വർഗത്തിലേക്കോ നരകത്തിലേക്കോ എന്നൊന്നും വഹ്യ് കൊണ്ടല്ലാതെ അറിയുവാൻ മാർഗമില്ല. ചുരുക്കം ചില സ്വഹാബികളെപ്പറ്റി അവർ സ്വർഗത്തിന്റെ ആൾക്കാരാണെന്ന് നബിﷺ പ്രസ്താവിച്ചുകാണുന്നത് ശരിയാണ്. ഇത് വഹ്യ്മുഖേന അറിവായതുകൊണ്ടായിരിക്കുവാനേ മാർഗമുള്ളൂ. ഉഥ്മാനുബ്നു മദ്ഊൻ (റ)ന്റെ കാര്യത്തിൽ നബിﷺക്ക് സൽപ്രതീക്ഷയാണുള്ളതെങ്കിലും അവിടുന്ന് ഒന്നും തീർത്ത് പറയാതിരുന്നത് ആ വിഷയത്തിൽ തിരുമേനിക്ക് പ്രത്യേകമായ അറിവ് ലഭിച്ചിട്ടില്ലാത്തത് കൊണ്ടുമായിരിക്കും. الله أعلم

قُلْ أَرَءَيْتُمْ إِن كَانَ مِنْ عِندِ ٱللَّهِ وَكَفَرْتُم بِهِۦ وَشَهِدَ شَاهِدٌ مِّنۢ بَنِىٓ إِسْرَٰٓءِيلَ عَلَىٰ مِثْلِهِۦ فَـَٔامَنَ وَٱسْتَكْبَرْتُمْ

**﴾10﴿ (നബിയേ) പറയുക: നിങ്ങൾ കണ്ടുവോ, ഇത് [ക്വുർആൻ] അല്ലാഹുവിന്റെ പക്കൽനിന്നായിരിക്കുകയും, അതിൽ നിങ്ങൾ അവിശ്വസിക്കുകയുമാണെങ്കിൽ, ഇതുപോലെയുള്ളതിൽ ഇസ്റാഈൽ സന്തതികളിൽ നിന്ന് ഒരു സാക്ഷി സാക്ഷ്യം വഹിക്കുകയും, അങ്ങനെ അയാൾ അതിൽ വിശ്വസിക്കുകയും, നിങ്ങൾ (വിശ്വസിക്കാതെ) അഹംഭാവം നടിക്കുകയും, ചെയ്തു(വെങ്കിൽ)? അപ്പോൾ നിങ്ങൾ [തനിഅക്രമികളല്ലേ?!]**

إِنَّ ٱللَّهَ لَا يَهْدِى ٱلْقَوْمَ ٱلظَّـٰلِمِينَ ﴿١٠﴾

**നിശ്ചയമായും, അക്രമികളായ ജനതയെ അല്ലാഹു നേർമാർഗത്തിലാക്കുകയില്ല.**

10. قُلْ നീ പറയുക أَرَءَيْتُمْ നിങ്ങൾ കണ്ടുവോ إِن كَانَ ഇതായിരുന്നാൽ مِنْ عِندِ ٱللَّهِ അല്ലാഹുവിന്റെ പക്കൽനിന്ന് وَكَفَرْتُم بِهِۦ നിങ്ങളതിൽ അവിശ്വസിക്കുകയും وَشَهِدَ സാക്ഷ്യം വഹിക്കുകയും شَاهِدٌ ഒരു സാക്ഷി, വല്ല സാക്ഷിയും مِّنۢ بَنِىٓ إِسْرَٰٓءِيلَ ഇസ്റാഈൽ സന്തതികളിൽനിന്ന് عَلَىٰ مِثْلِهِۦ ഇതുപോലെയുള്ളതിൽ فَـَٔامَنَ എന്നിട്ട് അയാൾ വിശ്വസിച്ചു وَٱسْتَكْبَرْتُمْ നിങ്ങൾ അഹംഭാവം നടിക്കയും ചെയ്തു إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു لَا يَهْدِى അവൻ നേർമാർഗത്തിലാക്കുകയില്ല ٱلْقَوْمَ ٱلظَّـٰلِمِينَ അക്രമികളായ ജനതയെ

സാരം: വാസ്തവത്തിൽ; ക്വുർആൻ അല്ലാഹുവിങ്കൽനിന്നുള്ളതാണ്. എന്നിരിക്കെ, നിങ്ങളതിൽ വിശ്വസിക്കാത്തത് അക്രമമാണ്. അതോടുകൂടി, വേദഗ്രന്ഥങ്ങളുമായി പരിചയമുള്ള ഇസ്റാഈൽ ജനതയിൽപെട്ട ചിലരും ക്വുർആന്റെ സിദ്ധാന്തങ്ങൾ ശരിയാണെന്ന് സാക്ഷ്യം വഹിക്കുകയും, അതിൽ വിശ്വസിക്കുകയും ചെയ്തിരിക്കുന്നു. വേദഗ്രന്ഥവുമായി പരിചയമില്ലാത്ത നിങ്ങൾ വിശ്വസിക്കാതെ ഗർവ്വ് നടിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. ഇത് ഒരിക്കലും ന്യായമല്ല. എന്ന് നിങ്ങൾക്കുതന്നെ ആലോചിച്ചറിയാവുന്ന വസ്തുതയാണ്. ഇങ്ങനെ, മനഃപൂർവ്വം സത്യവിശ്വാസം സ്വീകരിക്കാത്ത അക്രമികളെ അല്ലാഹു നേർമാർഗത്തിലാക്കുകയില്ല.

**شاهد من بني إسرائيل** (ഇസ്റാഈൽ സന്തതികളിൽനിന്നുള്ള സാക്ഷി) കൊണ്ടുദ്ദേശ്യം ആരാണെന്ന് ഉറപ്പിച്ച് പറയുവാൻ നിവൃത്തിയില്ല. അബ്ദുല്ലാഹിബ്നുസലാമാണ് (റ) ഉദ്ദേശ്യമെന്നാണ് പലരും പറയുന്നത്. അദ്ദേഹം യഹൂദി പണ്ഡിതൻമാരിൽ ശ്രേഷ്ഠനായ ഒരാളായിരുന്നു. അറബികളിൽ വരുവാനിരിക്കുന്ന പ്രവാചകനെ സംബന്ധിച്ച് തൗറാത്തിൽ പ്രസ്താവിച്ചിട്ടുള്ള കാര്യങ്ങൾ നബി ﷺ വഴി യഥാർത്ഥമായി പുലർന്ന് കണ്ടതുകൊണ്ടാണ് അദ്ദേഹം നബി ﷺ യിൽ വിശ്വസിച്ചതെന്ന കാര്യം പ്രസിദ്ധമാണ്. ഇദ്ദേഹത്തെ സംബന്ധിച്ചാണ് ഈ വചനം അവതരിച്ചിരിക്കുന്നതെന്ന് ഇമാം ബുഖാരിയും മുസ്‌ലിമും ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ വന്നിരിക്കുന്നു. പക്ഷേ, ഈ സൂറത്ത് മക്കീസൂറത്തുകളിൽപെട്ടതും, അദ്ദേഹം നബി ﷺ യിൽ വിശ്വസിച്ച സംഭവം മദീനഃയിൽവെച്ച് നടന്നതുമാകുന്നു. അതുകൊണ്ടാണ് സൂറത്ത് മക്കീയാണെങ്കിലും, ഈ ആയത്ത് മദനീയാണെന്ന് ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നതും. ഈ സാക്ഷികൊണ്ടുദ്ദേശ്യം, അബ്ദുല്ലാഹിബ്നുസലാമോ (റ) മറ്റേതെങ്കിലും പ്രത്യേകം വ്യക്തിയോ അല്ല, അദ്ദേഹത്തെപ്പോലെ തൗറാത്തിലെ പ്രവചനങ്ങളുടെ അടിസ്ഥാനത്തിൽ നബി ﷺ യിൽ

വിശ്വസിച്ചിരുന്ന എല്ലാ വേദക്കാരും അതിൽ സാമാന്യമായി ഉൾപ്പെടും എന്നാണ് മറ്റൊരഭിപ്രായം. ഇതാണ് കൂടുതൽ യുക്തമായി തോന്നുന്നത്. അബ്ദുല്ലാഹിബ്നുസലാമിനെ (റ) സംബന്ധിച്ചാണ് ഈ ആയത്ത് അവതരിച്ചതെന്ന് ഹദീഥിൽ വന്നിട്ടുള്ളതിന്റെ താൽപര്യം. അദ്ദേഹത്തെപ്പോലെ തൗറാത്ത് പഠിച്ചറിഞ്ഞ് നബിﷺയിൽ വിശ്വസിക്കുവാൻ മുമ്പോട്ട് വന്നവരുടെ വിഷയത്തിൽ അവതരിച്ചു എന്നായിരിക്കാം. മറ്റ് ചില ആയത്തുകളുടെ അവതരണഹേതുക്കൾ വിവരിക്കുമ്പോഴും ഇത്തരം പ്രയോഗങ്ങൾ ഹദീഥുകളിലും, സ്വഹാബികളുടെ പ്രസ്താവനകളിലും കാണാറുള്ളതാണ്. ഇതിനെപ്പറ്റി മുഖവുരയിൽ നാം വിവരിച്ചിട്ടുള്ളത് ഓർക്കുക. الله أعلم

## വിഭാഗം- 2

وَقَالَ ٱلَّذِينَ كَفَرُواْ لِلَّذِينَ ءَامَنُواْ لَوْ كَانَ خَيْرًا مَّا سَبَقُونَآ إِلَيْهِ ۚ وَإِذْ لَمْ يَهْتَدُواْ بِهِۦ فَسَيَقُولُونَ هَٰذَآ إِفْكٌ قَدِيمٌ ﴿١١﴾

**﴾11﴿ അവിശ്വസിച്ചവർ വിശ്വസിച്ചവരെക്കുറിച്ച് പറയുകയാണ്; ഇതൊരു നല്ല കാര്യമായിരുന്നുവെങ്കിൽ, ഇതിലേക്ക് ഇവർ ഞങ്ങളെ മുൻകടന്ന് വരുകയില്ലായിരുന്നു. അവർക്ക് ഇതുമൂലം സൻമാർഗം പ്രാപിച്ചിട്ടില്ലാത്ത സ്ഥിതിക്ക് അവർ പറഞ്ഞേക്കും; ഇതൊരു പഴക്കം ചെന്ന നുണയാണ് എന്ന്.**

---

﴾11﴿ وَقَالَ പറഞ്ഞു, പറയുന്നു ٱلَّذِينَ كَفَرُواْ അവിശ്വസിച്ചവർ لِلَّذِينَ ءَامَنُواْ വിശ്വസിച്ചവരെക്കുറിച്ച് لَوْ كَانَ ഇത് (അത്) ആയിരുന്നെങ്കിൽ خَيْرًا ഒരു നന്മ, നല്ലത് مَّا سَبَقُونَآ അവർ ഞങ്ങളെ മുൻകടക്കുകയില്ല إِلَيْهِ അതിലേക്ക് وَإِذْ لَمْ يَهْتَدُواْ بِهِۦ അവർ ഇതുമൂലം സൻമാർഗം പ്രാപിച്ചിട്ടില്ലാത്തതിനാൽ (......... ഇല്ലാത്തപ്പോൾ) فَسَيَقُولُون അവർ പറഞ്ഞേക്കും, പറയും هَٰذَآ إِفْكٌ ഇതൊരു നുണയാണ്, കള്ളമാണ് قَدِيم പഴഞ്ചൻ, പഴകിയ

---

ഭൗതികനേട്ടങ്ങളും, ഐഹികയശസ്സുമാണ് മനുഷ്യന്റെ വലിയ യോഗ്യതയെന്നും, അവയുടെ അടിസ്ഥാനത്തിലാണ് മനുഷ്യൻ നല്ലവനും, ചീത്തപ്പെട്ടവനുമായിരിക്കുന്നതെന്നും ധരിക്കുന്നവരെ ഇന്നും അന്നും ധാരാളം കാണാം. അധമൻമാരായആളുകളാണ് ആദ്യം സത്യവിശ്വാസം സ്വീകരിച്ചതെന്ന കാരണത്താൽ തങ്ങൾ വിശ്വസിക്കുവാൻ തയ്യാറില്ലെന്ന് നൂഹ് നബി (അ)യുടെ ജനത അദ്ദേഹത്തോട് പറയുകയുണ്ടായി, (ശുഅറാഉ് 111; ഹൂദ്: 27.) വളരെ പഴക്കമുള്ള ഒരു

ധാരണയാണിത്. തങ്ങൾ സ്വീകരിക്കുന്നതും, തങ്ങൾക്ക് ലഭിക്കുന്നതുമെല്ലാം നല്ലതും അല്ലാത്തവയെല്ലാം മ്ലേച്ഛവും. ഇതാണ് ഇത്തരക്കാരുടെ അഭിമതം. ഈ ധാരണ ക്വുറൈശികളും വെച്ച് പോറ്റിയിരുന്നു. അമ്മാർ (റ), ബിലാൽ (റ), ഖബ്ബാബ് (റ), സ്വുഹൈബ് (റ) മുതലായവരെപ്പോലെ, കേവലം അടിമകളോ ദരിദ്രൻമാരോ ആയിരുന്ന സ്വഹാബികളെ ചൂണ്ടിക്കൊണ്ട് ക്വുറൈശികൾ പറയും: മുഹമ്മദ് പ്രബോധനം ചെയ്യുന്ന മതം അത്ര നല്ലതാണെങ്കിൽ ഇത്തരം ആളുകളല്ല-ഞങ്ങളൊക്കെയായിരുന്നു- അതിലേക്ക് മുമ്പോട്ട് വരേണ്ടത്.ആദ്യം മുമ്പോട്ട് വന്നവർ കേവലം പാവങ്ങളായത് ആ മതം കൊള്ളരുതാത്തതാണെന്നുള്ളതിന് തെളിവാകുന്നുവെന്നത്രെ അവർ സമർത്ഥിക്കുന്നത്. വാസ്തവത്തിൽ അവർക്ക് അതിനോട് വൈരാഗ്യം ഉണ്ടാകുവാൻ കാരണം, അതിനെപ്പറ്റി അവർ മനസ്സിലാക്കാത്തതും, അതിന്റെ മെച്ചം ആസ്വദിച്ചറിയുവാനുള്ള അവസരം അവർക്ക് ലഭിക്കാത്തതുമാണ് എന്ന് അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു, പഴക്കം ചെന്ന നുണ (إفك قديم) എന്ന് അവർ വിശേഷിപ്പിച്ചത്, നബിﷺയുടെ മുമ്പ് കഴിഞ്ഞുപോയ പ്രവാചകൻമാരുടെ തൗഹീദ് പ്രസ്ഥാനങ്ങളെയുംകൂടി ഉൾപ്പെടുത്തിക്കൊണ്ടാകുന്നു. الناس اعداء ما جهلوا (തങ്ങൾക്ക് അറിയാത്തതിന്റെ ശത്രുക്കളായിരിക്കും മനുഷ്യൻമാർ.) എന്ന് ഒരു ആപ്തവാക്യമുള്ളത് പ്രസ്താവ്യമാണ്.

وَمِن قَبۡلِهِۦ كِتَٰبُ مُوسَىٰٓ إِمَامٗا وَرَحۡمَةٗۚ وَهَٰذَا كِتَٰبٞ مُّصَدِّقٞ لِّسَانًا عَرَبِيّٗا لِّيُنذِرَ ٱلَّذِينَ ظَلَمُواْ وَبُشۡرَىٰ لِلۡمُحۡسِنِينَ ﴿١٢﴾

**﴾12﴿ (ജനങ്ങൾക്ക്) നേതൃത്വം നൽകുന്നതായും, കാരുണ്യമായും കൊണ്ട് മൂസായുടെ ഗ്രന്ഥം ഇതിനു മുമ്പുണ്ട്. അറബിഭാഷയായിക്കൊണ്ട് (അതിനെ ശരിവെച്ച്) സത്യമാക്കുന്ന ഒരു ഗ്രന്ഥമത്രെ ഇതും. അക്രമം പ്രവർത്തിച്ചവരെ താക്കീത് ചെയ്യാൻവേണ്ടിയും, സുകൃതം ചെയ്യുന്നവർക്ക് സന്തോഷവാർത്തയായിക്കൊണ്ടും.**

---

**﴾12﴿** وَمِن قَبۡلِهِۦ ഇതിന്റെ മുമ്പുണ്ട് كِتَٰبُ مُوسَىٰٓ മൂസായുടെ ഗ്രന്ഥം إِمَامٗا നേതൃത്വം നൽകുന്നതായിട്ട് (വഴികാട്ടിയായി) وَرَحۡمَةٗ കാരുണ്യമായും وَهَٰذَا كِتَٰبٞ ഇതും ഒരു ഗ്രന്ഥം, ഇതാ ഒരു ഗ്രന്ഥം مُّصَدِّقٞ സത്യമാക്കുന്ന (സത്യത സ്ഥാപിക്കുന്ന, ശരിവെക്കുന്ന) لِّسَانًا عَرَبِيّٗا അറബിഭാഷയായിക്കൊണ്ട് لِّيُنذِرَ അത് താക്കീത് (മുന്നറിയിപ്പ്) നൽകുവാൻ വേണ്ടി ٱلَّذِينَ ظَلَمُواْ അക്രമം ചെയ്തവരെ وَبُشۡرَىٰ സന്തോഷവാർത്തയായും لِلۡمُحۡسِنِينَ നന്മ (പുണ്യം, സുകൃതം) ചെയ്യുന്നവർക്ക്

---

തൗഹീദ് സിദ്ധാന്തം ഒരു പഴക്കം ചെന്ന നുണയാണെന്ന് ജല്പിക്കുന്ന ആ മുശ്‌രിക്കുകൾക്ക് മൂസാ നബി (അ)യുടെ തൗറാത്തിനെപ്പറ്റി തികച്ചും കേട്ടറിവുണ്ട്. അത് ഇസ്‌റാഈൽ ജനതക്ക് മാർഗദർശനവും നേതൃത്വവും നൽകിയിരുന്നുവെന്നും, അവർക്ക് അല്ലാഹു നൽകിയ ഒരു അനുഗ്രഹമായിരുന്നു അതെന്നും

അവർക്കറിയാം. അതവർ നിഷേധിക്കാറുമില്ലായിരുന്നു. അപ്പോൾ, ആ സിദ്ധാന്തം ക്വുർആന്റെയോ, നബിﷺയുടെയോ ഒരു പുതുസിദ്ധാന്തമല്ല. തൗറാത്തിലെ സിദ്ധാന്തത്തെ ശരിവെക്കുക മാത്രമാണ് ക്വുർആൻ ചെയ്യുന്നത്. തൗറാത്ത് അ ബ്രീഭാഷയിലായിരുന്നു. എന്നാൽ ക്വുർആൻ- അവരുടെ സൗകര്യാർത്ഥം -അറ ബിയിലാണുള്ളതും.

إِنَّ ٱلَّذِينَ قَالُواْ رَبُّنَا ٱللَّهُ ثُمَّ ٱسۡتَقَٰمُواْ فَلَا خَوۡفٌ عَلَيۡهِمۡ وَلَا هُمۡ يَحۡزَنُونَ ﴿١٣﴾

**﴿13﴾ നിശ്ചയമായും, യാതൊരു കൂട്ടർ ഞങ്ങളുടെ റബ്ബ് അല്ലാഹുവാണ്എന്ന് പറയുക [പ്രഖ്യാപിക്കുക]യും, പിന്നീട് ചൊവ്വിന് നില കൊള്ളുകയും ചെയ്തുവോ, അവരുടെമേൽ യാതൊരു ഭയവും ഇല്ല; അവർ വ്യസനിക്കുകയുമില്ല.**

أُوْلَٰٓئِكَ أَصۡحَٰبُ ٱلۡجَنَّةِ خَٰلِدِينَ فِيهَا جَزَآءَۢ بِمَا كَانُواْ يَعۡمَلُونَ ﴿١٤﴾

**﴿14﴾ അക്കൂട്ടർ സ്വർഗത്തിന്റെ ആൾക്കാരാകുന്നു- അതിൽ നിത്യവാസികളായ നിലയിൽ. (അതെ) അവർ പ്രവർത്തിച്ചിരുന്നതിന് (നൽകപ്പെടുന്ന) പ്രതിഫലമായിട്ട്!**

---

﴿13﴾ إِنَّ ٱلَّذِينَ നിശ്ചയമായും യാതൊരുകൂട്ടർ قَالُوا അവർ പറഞ്ഞു رَبُّنَا ٱللَّهُ ഞങ്ങളുടെ റബ്ബ് അല്ലാഹുവാണ് (എന്ന്) ثُمَّ ٱسۡتَقَٰمُواْ പിന്നീടവർ ചൊവ്വിന് നില കൊള്ളുകയും ചെയ്തു فَلَا خَوۡفٌ എന്നാൽ ഒരു ഭയവുമില്ല عَلَيۡهِمۡ അവരുടെമേൽ وَلَا هُمۡ അവർ ഇല്ലതാനും يَحۡزَنُونَ വ്യസനിക്കും ﴿14﴾ أُوْلَٰٓئِكَ അക്കൂട്ടർ أَصۡحَٰبُ ٱلۡجَنَّةِ സ്വർഗത്തിന്റെ ആൾക്കാരാണ് خَٰلِدِينَ فِيهَا അതിൽ നിത്യവാസികളായിക്കൊണ്ട് جَزَآء പ്രതിഫലമായിട്ട് بِمَا كَانُواْ അവർ ആയിരുന്നതിന് يَعۡمَلُون പ്രവൃത്തിക്കും

---

തൗഹീദിൽ വിശ്വസിക്കുകയും, ആ വിശ്വാസം പ്രഖ്യാപിക്കുകയും, ആ അടിസ്ഥാനത്തിൽ നേർക്കുനേരെ -കാപട്യത്തിനും ദുർന്നടപ്പിനും വശംവദരാകാതെ- ജീവിച്ചുപോരുകയും ചെയ്യുന്നവരുടെ നേട്ടങ്ങൾ ചുരുക്കിപ്പറയുകയാണ്. അല്ലാഹുവാണ് തന്റെ റബ്ബ് എന്ന് ശരിക്കും ബോധ്യമുള്ളവന് പരലോകത്തും ഇഹലോകത്തും പേടിക്കുവാനെന്തുണ്ട്?! വ്യസനിക്കുവാനെന്തുണ്ട്?! അനിഷ്ടകരമായ വല്ലതും സംഭവിക്കുമെന്ന ഭയമോ, പ്രിയംകരമായ വല്ലതും നഷ്ടപ്പെട്ടേക്കുമെന്ന ഭയമോ അവർക്കുണ്ടാകുവാനുമില്ല.

وَوَصَّيۡنَا ٱلۡإِنسَٰنَ بِوَٰلِدَيۡهِ إِحۡسَٰنًا

**﴿15﴾ മനുഷ്യനോട്, അവന്റെ മാതാപിതാക്കളിൽ നന്മ ചെയ്യാൻ നാം വസ്വിയ്യത്ത് [ആജ്ഞാനിർദ്ദേശം] നൽകിയിരിക്കുന്നു.**

حَمَلَتْهُ أُمُّهُۥ كُرْهًا وَوَضَعَتْهُ كُرْهًا ۖ وَحَمْلُهُۥ وَفِصَٰلُهُۥ ثَلَٰثُونَ شَهْرًا

അവന്റെ ഉമ്മ [മാതാവ്] വിഷമിച്ചു കൊണ്ട് അവനെ ഗർഭം ചുമന്നു; വിഷമിച്ചുകൊണ്ട് അവനെ പ്രസവിക്കുകയും ചെയ്തു. അവന്റെ ഗർഭ (കാല)വും, അവന്റെ (മുലകുടി മാറ്റിക്കൊണ്ടുള്ള) വേർപാടും (കൂടി) മുപ്പതു മാസമായിരിക്കും.

حَتَّىٰٓ إِذَا بَلَغَ أَشُدَّهُۥ وَبَلَغَ أَرْبَعِينَ سَنَةً قَالَ رَبِّ أَوْزِعْنِىٓ أَنْ أَشْكُرَ نِعْمَتَكَ ٱلَّتِىٓ أَنْعَمْتَ عَلَىَّ وَعَلَىٰ وَٰلِدَىَّ وَأَنْ أَعْمَلَ صَٰلِحًا تَرْضَىٰهُ وَأَصْلِحْ لِى فِى ذُرِّيَّتِىٓ ۖ إِنِّى تُبْتُ إِلَيْكَ وَإِنِّى مِنَ ٱلْمُسْلِمِينَ ﴿١٥﴾

അങ്ങനെ, അവൻ തന്റെ പൂർണ ശക്തി (അഥവാ ശക്തിപ്രായം) എത്തുകയും, നാൽപത് വയസ്സിങ്കൽ എത്തുകയും ചെയ്താൽ അവൻ പറയുന്നതാണ്:എന്റെ റബ്ബേ! എന്റെ മേലും, എന്റെ മാതാപിതാക്കളുടെ മേലും നീ ചെയ്തു തന്നിട്ടുള്ള നിന്റെ അനുഗ്രഹത്തിന് നന്ദി ചെയ്യാനും, നീ തൃപ്തിപ്പെടുന്ന സൽക്കർമം പ്രവർത്തിക്കുവാനും എനിക്ക് നീ പ്രചോദനം നൽകേണമേ! എന്റെ സന്തതികളിൽ എനിക്ക് നീ നന്മ വരുത്തിത്തരുകയും വേണമേ! നിശ്ചയമായും, ഞാൻ നിന്റെ അടുക്കലേക്ക് പശ്ചാത്തപിച്ച് മടങ്ങിയിരിക്കുന്നു; ഞാൻ മുസ്ലിംകളിൽ പെട്ടവനാകുന്നു.

أُو۟لَٰٓئِكَ ٱلَّذِينَ نَتَقَبَّلُ عَنْهُمْ أَحْسَنَ مَا عَمِلُوا۟ وَنَتَجَاوَزُ عَن سَيِّـَٔاتِهِمْ فِىٓ أَصْحَٰبِ ٱلْجَنَّةِ ۖ وَعْدَ ٱلصِّدْقِ ٱلَّذِى كَانُوا۟ يُوعَدُونَ ﴿١٦﴾

❴16❵ അങ്ങനെയുള്ളവർ യാതൊരു കൂട്ടരത്രെ, അവർ പ്രവർത്തിച്ചിട്ടുള്ള നല്ലതിനെ അവരിൽനിന്ന് നാം സ്വീകരിക്കുകയും, അവരുടെ തിന്മകളെ സംബന്ധിച്ച് നാം വിട്ടുകൊടുക്കുകയും ചെയ്യുന്നതാണ്. സ്വർഗത്തിന്റെ ആൾക്കാരിലായിരിക്കും (അവർ). (അതെ) അവരോട് ചെയ്യപ്പെട്ടിരുന്നതായ സത്യവാഗ്ദാനം?

﴾15﴿ وَوَصَّيۡنَا നാം വസ്വിയ്യത്ത് (ആജ്ഞാനിർദ്ദേശം) നൽകിയിരിക്കുന്നു ٱلۡإِنسَٰنَമനുഷ്യനോട് بِوَٰلِدَيۡهِ അവന്റെ മാതാപിതാക്കളിൽ إِحۡسَٰنًا നൻമ ചെയ്യാൻ حَمَلَتۡهُഅവനെ ഗർഭം ചുമന്നു أُمُّهُۥ അവന്റെ ഉമ്മ (മാതാവ്) كُرۡهًا വിഷമിച്ചുകൊണ്ട് وَوَضَعَتۡهُ അവനെ അവൾ പ്രസവിക്കുകയും ചെയ്തു كُرۡهًاവിഷമത്തോടെ وَحَمۡلُهُۥ അവന്റെ ഗർഭം, ഗർഭം ധരിച്ചത് وَفِصَٰلُهُۥ അവന്റെ വേർപാടും (മുലകുടിമാറ്റലും) ثَلَٰثُونَ മുപ്പതാണ് شَهۡرًا മാസം حَتَّىٰٓ إِذَا بَلَغَ അങ്ങനെ അവൻ എത്തിയാൽ, പ്രാപിക്കുമ്പോൾ أَشُدَّهُۥ അവന്റെ പൂർണശക്തി (ശക്തിപ്രായം) وَبَلَغَ എത്തുകയും أَرۡبَعِينَ നാൽപ്പതിങ്കൽ سَنَةً കൊല്ലം (വയസ്സ്) قَالَ അവൻ പറയും رَبِّ أَوۡزِعۡنِيٓഎന്റെ റബ്ബേ എനിക്ക് പ്രചോദനം നൽകേണമേ, തോന്നിക്കണേ, (സാധിപ്പിക്കണേ ) أَنۡ أَشۡكُرَ ഞാൻ നന്ദി ചെയ്യാൻ نِعۡمَتَكَ നിന്റെ അനുഗ്രഹത്തിന് ٱلَّتِيٓ أَنۡعَمۡتَ നീ അനുഗ്രഹം ചെയ്ത عَلَيَّ എന്റെ മേൽ وَعَلَىٰ وَٰلِدَيَّ എന്റെ മാതാപിതാക്കളുടെ മേലും وَأَنۡ أَعۡمَلَ ഞാൻ പ്രവർത്തിക്കുവാൻ صَٰلِحًا നല്ലത്, സൽക്കർമം تَرۡضَىٰهُ നീ തൃപ്തിപ്പെടുന്ന وَأَصۡلِحۡ لِي എനിക്ക് നന്നാക്കി (നന്മ വരുത്തി) ത്തരുകയും വേണമേ فِي ذُرِّيَّتِيٓ എന്റെ സന്തതികളിൽ إِنِّي تُبۡتُ നിശ്ചയമായും ഞാൻ പശ്ചാത്തപിച്ചു, മടങ്ങി إِلَيۡكَ നിന്റെ അടുക്കലേക്ക് وَإِنِّي നിശ്ചയമായും ഞാൻ مِنَ ٱلۡمُسۡلِمِينَ മുസ്‌ലിംകളിൽ (കീഴൊതുക്കമുള്ളവരിൽ) പെട്ടവനുമാണ് ﴾16﴿ أُوْلَٰٓئِكَ അക്കൂട്ടർ ٱلَّذِينَ യാതൊരുവരാണ് نَتَقَبَّلُ عَنۡهُمۡ അവരിൽനിന്ന് നാം സ്വീകരിക്കും أَحۡسَنَ مَا യാതൊന്നിൽ നല്ലതിനെ عَمِلُواْ അവർ പ്രവർത്തിച്ച وَنَتَجَاوَزُ നാം വിട്ടുകൊടുക്കയും ചെയ്യും عَن سَيِّـَٔاتِهِمۡ അവരുടെ തിന്മകളെ സംബന്ധിച്ച് فِيٓ أَصۡحَٰبِ ٱلۡجَنَّةِ സ്വർഗത്തിന്റെ ആൾക്കാരിൽ وَعۡدَ ٱلصِّدۡقِ സത്യവാഗ്ദാനം ٱلَّذِي كَانُواْ അവരായിരുന്നതായ يُوعَدُونَ വാഗ്ദാനം ചെയ്യപ്പെട്ടുകൊണ്ടിരുന്ന

---

മാതാപിതാക്കളോടുള്ള കടമയെക്കുറിച്ച് ക്വുർആൻ ശക്തിയായ ഭാഷയിലും, ആവർത്തിച്ചും പ്രസ്താവിച്ചിരിക്കുന്നത് കാണാം. ووصينا (നാം വസ്വിയ്യത്ത് ചെയ്തിരിക്കുന്നു– ആജ്ഞാനിർദ്ദേശം നൽകിയിരിക്കുന്നു) എന്ന തലക്കെട്ടോടുകൂടിയും, തൗഹീദിന്റെ കൽപനയോട് അനുബന്ധിച്ചുമാണ് പലപ്പോഴും അതിനെപ്പറ്റി പ്രസ്താവിക്കാറുള്ളത്. വിഷയത്തിന്റെ ഗൗരവത്തെയാണ് ഇതെല്ലാം കുറിക്കുന്നത്. സൂ: ലുക്വ്മാനിൽ കണ്ടതുപോലെ, പിതാവിനെ അപേക്ഷിച്ച് മാതാവിനോടാണ് മനുഷ്യന് കൂടുതൽ ബാധ്യതയുള്ളതെന്ന് ഇവിടെയും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. മക്കൾക്കുവേണ്ടി അവരുടെ മാതാപിതാക്കൾ അനുഭവിക്കേണ്ടി വരുന്ന ക്ലേശങ്ങളും, യാതനകളും മക്കൾക്ക് അറിയുവാൻ കഴിയുന്നത് അവരും മാതാപിതാക്കളായിത്തീരുമ്പോൾ മാത്രമായിരിക്കും. പ്രതിഫലം നിർണയിക്കു

വാൻ സാധ്യമല്ലാത്തതാണ് അവരോടുള്ള കടപ്പാട്. മാതാപിതാക്കളെ അടിമകളാക്കി കണ്ടെത്തുകയും, എന്നിട്ടവരെ വിലക്കുവാങ്ങി മോചിപ്പിച്ചുവിടുകയും ചെയ്യുകയാണെങ്കിലല്ലാതെ, അവരോടുള്ള കടപ്പാടിന് പ്രതിഫലം നൽകുവാൻ മക്കൾക്ക് സാധ്യമല്ല എന്ന് നബിﷺ അരുളിച്ചെയ്തിട്ടുള്ളത് സ്മരണീയമാകുന്നു. (മുസ്‌ലിം.) മാതാപിതാക്കൾക്കുവേണ്ടി رب ارحمهما كما ربياني صغيرا (എന്റെ രക്ഷിതാവേ, അവർ രണ്ടുപേരും ചെറുപ്പത്തിൽ എന്നെ പരിപാലിച്ച് വളർത്തിയതുപോലെ, നീ അവർക്ക് കരുണ ചെയ്യേണമേ!) എന്ന് പ്രാർത്ഥിക്കുവാൻ അല്ലാഹു മക്കളോട് കൽപിക്കുന്നു. (സൂ: ഇസ്റാഉ് 24.) സൂറത്ത് ലുക്മാൻ 14 ഉം അതിന്റെ വിവരണവും ഇവിടെയും ഓർമിക്കുക.

ഒരു മാതാവ് ഗർഭവതിയായാൽ പ്രസവംവരെ- അവസാനത്തെ മാസങ്ങളിൽ പ്രത്യേകിച്ചും -അനുഭവിക്കുന്ന ബുദ്ധിമുട്ടിനും ക്ലേശത്തിനും കണക്കില്ല. പ്രസവമാണെങ്കിൽ മരണത്തിന്റെ വക്കോളം അവളെ എത്തിക്കുന്നു. പിന്നീട് മുലകുടി അവസാനിക്കുന്നതുവരെ തന്റെ ശിശുവിന് വേണ്ടി അവൾ അനുഭവിക്കേണ്ടിവരുന്ന ത്യാഗങ്ങളും വിഷമങ്ങളും പുറമെയും. ചുരുക്കത്തിൽ മുപ്പതിൽ കുറയാത്ത മാസങ്ങൾ തുടർച്ചയായി ഒരു കുട്ടിയെച്ചൊല്ലി മാതാവ് യാതനകൾ അനുഭവിച്ചുകൊണ്ടിരിക്കണം. മക്കൾക്കുവേണ്ടി പിതാവിന്റെ ത്യാഗം എത്ര വലുതാണെങ്കിലും മാതാവിന്റേതാണ് അതിനെക്കാൾ വമ്പിച്ചതെന്ന് പറയേണ്ടതില്ല. അവരുടെ വാർദ്ധക്യകാലത്ത് അവരെ നന്നായി ശുശ്രൂഷിക്കുകയും, അവരോട് വിനയത്തോടെ പെരുമാറുകയും ചെയ്യുന്നതുകൊണ്ടല്ലാതെ അവരോടുള്ള കടപ്പാട് അല്പമെങ്കിലും തീർക്കുവാൻ മക്കൾക്ക് സാധ്യമല്ലതന്നെ.

ഗർഭകാലവും, മുലകുടികാലവുംകൂടി മുപ്പത് മാസമാണെന്ന് ഈ വചനത്തിൽ പറഞ്ഞുവല്ലോ. മുലകുടിയുടെ പൂർണകാലം രണ്ട് കൊല്ലമാണെന്ന് സൂ: അൽബഖറഃ 233 ലും പ്രസ്താവിച്ചിരിക്കുന്നു. സ്ത്രീകളുടെ ഗർഭകാലം സാധാരണ ഒമ്പത് മാസവും ഏതാനും ദിവസങ്ങളുമായിരിക്കും. ചിലപ്പോഴെല്ലാം ഏറിയും കുറഞ്ഞും ആകാറുണ്ട്. ഗർഭത്തിന്റെ ഏറ്റവും ചുരുങ്ങിയ കാലം ആറുമാസം ആകാമെന്ന് ഈ വചനത്തിൽനിന്ന് മനസ്സിലാക്കുവാൻ കഴിയും. വിവാഹാനന്തരം ആറുമാസം കഴിഞ്ഞ ഉടനെ പ്രസവിച്ച ഒരു സ്ത്രീയുടെ പേരിൽ, ആ കുട്ടി തന്റേതല്ലെന്ന് അവളുടെ ഭർത്താവ് ഉഥ്മാൻ (റ)ന്റെ അടുക്കൽ വാദിക്കുകയുണ്ടായി. ഉഥ്മാൻ (റ) ആദ്യം ആ വാദം ശരിവെക്കുകയും ചെയ്തു. എങ്കിലും ഈ ആയത്തിന്റെ അടിസ്ഥാനത്തിൽ അലി (റ) ചൂണ്ടിക്കാട്ടിയതനുസരിച്ച് അദ്ദേഹം പിന്നീട് ആദ്യവിധി മാറ്റുകയും, ഗർഭകാലം ആറുമാസം മാത്രം ആവാനിടയുണ്ടെന്നും, കുട്ടി ഭർത്താവിന്റേത് തന്നെയാണെന്നും തീരുമാനിക്കുകയും ചെയ്തു. (رواه ابن اسحاق) മിക്ക പണ്ഡിതൻമാരും അലി (റ)യുടെ അഭിപ്രായം സ്വീകരിച്ചവരാകുന്നു. വൈദ്യശാസ്ത്രപടുക്കളും ഈ അഭിപ്രായം ശരിവെച്ചിട്ടുണ്ടെന്ന് ഇമാം റാസീ (റ) പ്രസ്താവിച്ചിരിക്കുന്നു.

ഗർഭകാലവും മുലകുടികാലവുംകൂടി മുപ്പത് മാസമെന്ന് പറഞ്ഞിരിക്ക

കൊണ്ട് ഗർഭകാലത്തിന്റെ ഏറ്റക്കുറവനുസരിച്ച് മുലകുടികാലത്തും ഏറ്റക്കുറവ് വരുത്തേണ്ടതാണെന്ന് ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു. അതായത് ആറുമാസം കൊണ്ട് പ്രസവിച്ച കുട്ടിക്ക് രണ്ട് കൊല്ലം. ഒമ്പത് മാസംകൊണ്ട് പ്രസവിച്ച കുട്ടിക്ക് ഇരുപത്തൊന്നുമാസം എന്ന തോതിൽ മുലകൊടുക്കേണ്ടതാണ്. കുട്ടിയുടെ ആരോഗ്യപരമായി നോക്കുമ്പോൾ ഈ അഭിപ്രായം ഒരു നല്ല അഭിപ്രായമാണെന്ന് കാണാം. മുലകുടി പൂർത്തിയായി നിർവ്വഹിക്കുന്നവർക്കാണ് രണ്ട് കൊല്ലക്കാലം പറഞ്ഞിട്ടുള്ളതെന്നും, വേണ്ടിവന്നാൽ മാതാപിതാക്കൾ കൂടിയാലോചിച്ച് അതിൽ വ്യത്യാസപ്പെടുത്താമെന്നും സൂറത്തുൽ ബക്വറഃയിലെ 233 -ാം ആയത്തിൽ പ്രത്യേകം വ്യക്തമാക്കിയിട്ടുള്ളതും പ്രസ്താവ്യമാണ്. لمن اراد أن يتم الرضاعة–إلى قوله تعالى فإن ارادا فصالا عن تراض الخ

മനുഷ്യന്റെ വിവേകബുദ്ധിക്ക് പക്വതയും പാകതയും എത്തുന്ന പ്രായമാണ് നാൽപത് വയസ്സ്. പ്രവാചകൻമാർക്ക് പ്രവാചകത്വം ലഭിക്കുന്നതും മിക്കവാറും നാൽപത് വയസ്സിലാണെന്നാണ് അറിയപ്പെടുന്നത്. ഏറെക്കുറെ മുപ്പത്തിമൂന്ന് വയസ്സ് മുതൽ യുവത്വത്തിന്റേതായ പ്രത്യേകതകളിൽ മാറ്റം വന്നുകൊണ്ടിരിക്കുകയും, പകരം പാകതയുടെയും പരിചയത്തിന്റെയും വിശേഷതകൾ മനുഷ്യനിൽ സ്ഥലം പിടിക്കുകയും ചെയ്യുന്നു. നാൽപത് തികയുമ്പോഴേക്കും അത് അതിന്റെ പൂർണാവസ്ഥ പ്രാപിക്കുന്നു. അനന്തരം ഏറെക്കുറെ അറുപതു വരേക്കും വലിയൊരു മാറ്റം കൂടാതെ ആ നില തുടരുകയും, പിന്നീട് ഗതി കീഴ്പോട്ട് മാറിക്കൊണ്ടിരിക്കുകയും ചെയ്യും. സാഹചര്യങ്ങൾക്കും പരിതഃസ്ഥിതികൾക്കും അനുസരിച്ച് വ്യത്യാസം കാണാമെങ്കിലും പൊതുനില ഇതാണ്.

ശരിയായ തന്റേടവും, പാകതയും എത്തുന്ന ആ നാൽപതിങ്കൽ എത്തുമ്പോൾ മനുഷ്യൻ അവന്റെ മുമ്പോട്ടും പിമ്പോട്ടും തിരിഞ്ഞുനോക്കുന്ന പക്ഷം, ഒരു വശത്ത് അവന്റെ മാതാപിതാക്കളെയും, മറുവശത്ത് തന്റെ സന്താനങ്ങളെയും അവന് കാണാം. ഇരുകൂട്ടരുമായും തനിക്കുള്ള കെട്ടുപാടുകളും, ഓരോ വശത്തൂടെ തന്റെ മേലുള്ള കടപ്പാടുകളും, ഭൂതഭാവി സ്മരണകളും അവന്റെ മനസ്സിൽ ഉദയം ചെയ്യുന്നു.അങ്ങനെ, അവൻ അതാ പ്രാർത്ഥിക്കുന്നു; رب أوزعني –إلى المسلمين(എന്റെ രക്ഷിതാവേ!എന്ന് തുടങ്ങി ഞാൻ മുസ്ലിംകളിൽ പെട്ടവനുമാകുന്നുഎന്നുവരെ).അതെ, അവൻ തന്നെക്കുറിച്ചും,തന്റെ മാതാപിതാക്കളെക്കുറിച്ചും, മക്കളെക്കുറിച്ചും ബോധവാനുമായിത്തീരുന്നു. എല്ലാവരുടെയും നന്മക്കുവേണ്ടി അവൻ പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. അല്ലാഹുവിന്റെ പ്രീതിയാണ് എല്ലാ നന്മയിലും വെച്ച് അവൻ പ്രധാനമായിക്കാണുന്നതും.

കേവലം, സത്യവിശ്വാസിയായ നല്ല മനുഷ്യനിൽ സ്വാഭാവികമായും ഉണ്ടാകുന്നതും, ഉണ്ടായിരിക്കേണ്ടതുമായ ഒരു സ്ഥിതിവിശേഷമാണ് ഈ വചനം മുഖേന അല്ലാഹു ചിത്രീകരിക്കുന്നത്. ഇങ്ങനെയുള്ള വിശിഷ്ടൻമാർക്ക് അല്ലാ

ഹുവിൽനിന്ന് ലഭിക്കുവാനിരിക്കുന്ന നേട്ടങ്ങളും വിവരിച്ചിരിക്കുന്നു. അങ്ങനെയുള്ള ഭാഗ്യവാൻമാരിൽ അല്ലാഹു നമ്മെ ഉൾപ്പെടുത്തട്ടെ. ആമീൻ. അടുത്ത വചനത്തിൽ ദുഷ്ടരായ മക്കളെപ്പറ്റി വിവരിക്കുന്നു:-

وَٱلَّذِى قَالَ لِوَٰلِدَيْهِ أُفٍّ لَّكُمَآ أَتَعِدَانِنِىٓ أَنْ أُخْرَجَ وَقَدْ خَلَتِ ٱلْقُرُونُ مِن قَبْلِى

﴾17﴿ തന്റെ മാതാപിതാക്കളോട് (ഇപ്രകാരം) പറയുന്നവനാകട്ടെ, ഛെ! നിങ്ങൾ രണ്ടാളും! എനിക്ക് നിങ്ങളോട് അറപ്പും വെറുപ്പും തോന്നുന്നു! എന്റെ മുമ്പ് (പല) തലമുറകൾ കഴിഞ്ഞുപോയിട്ടുണ്ട്. (ആരും പുറത്ത് വന്നിട്ടില്ല.) എന്നിരിക്കെ, ഞാൻ (മരണശേഷം) പുറത്ത് കൊണ്ടുവരപ്പെടുമെന്ന് നിങ്ങൾ എന്നെ താക്കീത് ചെയ്യുകയോ?!

وَهُمَا يَسْتَغِيثَانِ ٱللَّهَ وَيْلَكَ ءَامِنْ إِنَّ وَعْدَ ٱللَّهِ حَقٌّ فَيَقُولُ مَا هَٰذَآ إِلَّآ أَسَٰطِيرُ ٱلْأَوَّلِينَ ﴿١٧﴾

അവർ രണ്ടുപേരുമാകട്ടെ, അല്ലാഹുവിനോട് സഹായമഭ്യർത്ഥിച്ചുകൊണ്ടുമിരിക്കുന്നു; (അവർ പറയുന്നു;) നിന്റെ നാശം! നീ വിശ്വസിച്ചേക്കുക! നിശ്ചയമായും അല്ലാഹുവിന്റെ വാഗ്ദത്തം യഥാർത്ഥമാണ്;അപ്പോൾ അവൻ പറയുന്നു; ഇത് പൂർവ്വികൻമാരുടെ പുരാണകഥകളല്ലാതെ (മറ്റൊന്നും) അല്ല;

أُو۟لَٰٓئِكَ ٱلَّذِينَ حَقَّ عَلَيْهِمُ ٱلْقَوْلُ فِىٓ أُمَمٍ قَدْ خَلَتْ مِن قَبْلِهِم مِّنَ ٱلْجِنِّ وَٱلْإِنسِ ۖ إِنَّهُمْ كَانُوا۟ خَٰسِرِينَ ﴿١٨﴾

﴾18﴿ (ഇങ്ങനെയുള്ള) അക്കൂട്ടർ, തങ്ങളുടെ മേൽ (ശിക്ഷയുടെ) വാക്ക് യഥാർത്ഥമായിത്തീർന്നിട്ടുള്ളവരത്രെ; (അതെ) ജിന്നുകളിൽനിന്നും മനുഷ്യരിൽ നിന്നും അവരുടെ മുമ്പ് കഴിഞ്ഞുപോയ സമുദായങ്ങളുടെ കൂട്ടത്തിൽ! (കാരണം) നിശ്ചയമായും, അവർ നഷ്ടപ്പെട്ടവരാകുന്നു.

وَلِكُلٍّ دَرَجَٰتٌ مِّمَّا عَمِلُوا۟ ۖ وَلِيُوَفِّيَهُمْ أَعْمَٰلَهُمْ وَهُمْ لَا يُظْلَمُونَ ﴿١٩﴾

﴾19﴿ എല്ലാവർക്കുമുണ്ട് അവർ പ്രവർത്തിച്ചതനുസരിച്ച് പദവികൾ. (അതുകൊണ്ടും) അവർക്ക് അവരുടെ പ്രവർത്തനങ്ങൾക്ക് (പ്രതിഫലം) നിറവേറ്റിക്കൊടുക്കുവാൻവേണ്ടിയും ആകുന്നു (അത്). അവർ അക്രമിക്കപ്പെടുകയില്ലതാനും.

﴾17﴿ وَٱلَّذِى قَالَ പറഞ്ഞ (പറയുന്ന) വനാകട്ടെ لِوَٰلِدَيْهِ തന്റെ മാതാപിതാ(ജനയിതാ)ക്കളോട് أُفٍّ ച്ഛെ,ഫ്ഫെ (വെറുപ്പ്, അറപ്പ്) لَّكُمَآ നിങ്ങളോട് أَتَعِدَانِنِىٓ നിങ്ങൾ രണ്ടാളും എന്നോട് വാഗ്ദത്തം (താക്കീത്) ചെയ്യുകയോ أَنْ أُخْرَجَ ഞാൻ (എന്നെ) പുറത്തുകൊണ്ട് വരപ്പെടുമെന്ന് وَقَدْ خَلَتِ കഴിഞ്ഞുപോയിട്ടുണ്ട് എന്നിരിക്കെ ٱلْقُرُونُ തലമുറകൾ, കാലക്കാർ مِن قَبْلِى എന്റെ മുമ്പ് وَهُمَا يَسْتَغِيثَانِ അവർ രണ്ടുപേരും സഹായമഭ്യർത്ഥിച്ചുകൊണ്ടുമിരിക്കുന്നു ٱللَّهَ അല്ലാഹുവിനോട് وَيْلَكَ നിന്റെ നാശം, കഷ്ടം ءَامِنْ നീ വിശ്വസിക്കുക إِنَّ وَعْدَ ٱللَّهِ നിശ്ചയമായും അല്ലാഹുവിന്റെ വാഗ്ദത്തം حَقٌّ യഥാർത്ഥമാണ് فَيَقُولُ അപ്പോൾ അവൻ പറയുന്നു, പറയും مَا هَٰذَآ ഇതല്ല إِلَّآ أَسَٰطِيرُ പുരാണങ്ങൾ (പഴങ്കഥകൾ , ഐതിഹ്യങ്ങൾ) അല്ലാതെ ٱلْأَوَّلِينَ പൂർവ്വികൻമാരുടെ ﴾18﴿ أُو۟لَٰٓئِكَ അക്കൂട്ടർ ٱلَّذِينَ യാതൊരുവരാണ് حَقَّ عَلَيْهِمُ അവരിൽ യഥാർത്ഥമായി (സ്ഥാപിതമായി)രിക്കുന്നു ٱلْقَوْلُ വാക്ക്, വാക്യം فِىٓ أُمَمٍ സമുദായങ്ങളിൽ (സമുദായങ്ങളുടെ കൂട്ടത്തിൽ) قَدْ خَلَتْ കഴിഞ്ഞുപോയിട്ടുള്ള مِن قَبْلِهِم അവരുടെ മുമ്പ് مِّنَ ٱلْجِنِّ ജിന്നിൽനിന്ന് وَٱلْإِنسِ മനുഷ്യരിൽ നിന്നും إِنَّهُمْ كَانُوا۟ നിശ്ചയമായും അവരാകുന്നു, ആയിരുന്നു, ആയി خَٰسِرِينَ നഷ്ടക്കാർ ﴾19﴿ وَلِكُلٍّ എല്ലാവർക്കുമുണ്ട് دَرَجَٰتٌ ചില പദവികൾ مِّمَّا عَمِلُوا۟ അവർ പ്രവർത്തിച്ചതിന് , പ്രവർത്തിച്ചത് മൂലം وَلِيُوَفِّيَهُمْ അവർക്ക് അവൻ നിറവേറ്റിക്കൊടുക്കുവാനും أَعْمَٰلَهُمْ അവരുടെ പ്രവർത്തനങ്ങൾ, കർമങ്ങൾ وَهُمْ അവർ لَا يُظْلَمُونَ അക്രമിക്കപ്പെടുകയുമില്ല

---

സത്യവിശ്വാസികളും, മക്കളുടെ നന്മയിൽ ആകാംക്ഷയുള്ളവരുമായ മാതാപിതാക്കളും, പരലോകജീവിതത്തിൽ വിശ്വസിക്കാത്തവനും മാതാപിതാക്കളോട് പരുഷമായി പെരുമാറുന്നവനുമായ മകനും തമ്മിൽ നടക്കുന്ന ഒരു സംഭാഷണ മാതൃകയാണ് അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. അവർ അവനെ സത്യവിശ്വാസത്തിലേക്ക് ക്ഷണിക്കുന്നു.അവൻ 'ച്ഛെ!ഫ്ഫെ!എന്നൊക്കെ പറഞ്ഞ് അറപ്പും വെറുപ്പും പ്രകടിപ്പിച്ചുകൊണ്ട് കയർക്കുകയും, കുതർക്കം പറയുകയുമാണ് ചെയ്യുന്നത്. മരണപ്പെട്ടശേഷം വീണ്ടും ഞാൻ എഴുന്നേൽപിക്കപ്പെടുമെന്നും, എന്നിട്ട് എന്റെ കർമങ്ങൾക്ക് പ്രതിഫലം നൽകപ്പെടുമെന്നുമാണോ നിങ്ങൾ പറയുന്നത്?! എത്രയോ തലമുറകൾ ഇതിനുമുമ്പ് കഴിഞ്ഞുപോയി. അവരാരും തിരിച്ചു വന്നിട്ടില്ലല്ലോ............'എന്നിങ്ങനെ പരലോക നിഷേധികൾ പണ്ടുമുതൽക്കേ പറഞ്ഞുവന്ന അതേ വാക്കുകൾ തന്നെ ഇവനും പറയുന്നു. പുത്രവാൽസല്യവും, അവന്റെ ഭാവിയെക്കുറിച്ചുള്ള ആശങ്കയും ആ മാതാപിതാക്കളെ ധർമസങ്കടത്തിലാക്കുന്നു. അവൻ അല്ലാഹുവിനോട് പ്രാർത്ഥിക്കുന്നു; അവനെ ഗുണദോഷിക്കുന്നു; വീണ്ടും വീണ്ടും ഉപദേശിക്കുന്നു. അവൻ അതൊന്നും ചെവി

ക്കൊള്ളുന്നില്ല. അവന്റെ അങ്ങേഅറ്റത്തെ ഗുണകാംക്ഷികളായ ആ മാതാപിതാക്കളോട് അവന് അനുഭാവം പോലും പ്രകടമാകുന്നില്ല. 'അതൊക്കെ ചില പഴഞ്ചൻ അന്ധവിശ്വാസങ്ങളാണ്, യുക്തിക്ക് നിരക്കാത്തതാണ്, അതൊന്നും വിശ്വസിക്കുവാൻ എനി ആളെകിട്ടുകയില്ല............'എന്നൊക്കെ പ്രസംഗിച്ചുകൊണ്ട് അവൻ സ്വയം ജയഭേരി മുഴക്കുകയാണ് ചെയ്യുന്നത്. അല്ലാഹു ഉപമാരൂപത്തിൽ വിവരിച്ച ഇത്തരം സംഭവങ്ങളൊന്നും കേവലം സങ്കൽപങ്ങളല്ല. അതും, അതിലധികവും ഇന്ന് ധാരാളക്കണക്കിൽ നടന്നുവരുന്ന പരമാർത്ഥങ്ങളാണ്.

പരലോകനിഷേധികളായിക്കൊണ്ട് ജിന്ന്വർഗത്തിലും മനുഷ്യവർഗത്തിലും എത്രയോ ആളുകൾ കഴിഞ്ഞുപോയിട്ടുണ്ട്. അവരെല്ലാം അല്ലാഹുവിന്റെ ശിക്ഷക്ക് പാത്രവാൻമാരായിത്തീർന്നിരിക്കുകയാണ്. അക്കൂട്ടത്തിൽ ഈ ഭൗതികൻമാരും ഉൾപ്പെടുന്നു. നിഷേധികളുടെ ആധിക്യം അല്ലാഹുവിന്റെ ശിക്ഷാനടപടികൾക്ക് തടസ്സമല്ല. ഓരോരുത്തന്റെയും കർമഫലങ്ങൾ- നല്ലതാകട്ടെ, ചീത്തയാകട്ടെ- അവൻ ശരിക്കും നീതിനിഷ്ഠയോടെ പൂർത്തിയാക്കിക്കൊടുക്കാതിരിക്കുകയില്ല.

وَيَوْمَ يُعْرَضُ ٱلَّذِينَ كَفَرُوا۟ عَلَى ٱلنَّارِ أَذْهَبْتُمْ طَيِّبَٰتِكُمْ فِى حَيَاتِكُمُ ٱلدُّنْيَا وَٱسْتَمْتَعْتُم بِهَا فَٱلْيَوْمَ تُجْزَوْنَ عَذَابَ ٱلْهُونِ بِمَا كُنتُمْ تَسْتَكْبِرُونَ فِى ٱلْأَرْضِ بِغَيْرِ ٱلْحَقِّ وَبِمَا كُنتُمْ تَفْسُقُونَ ﴿٢٠﴾

**﴾20﴿ അവിശ്വസിച്ചവർ നരകത്തിങ്കൽ പ്രദർശിപ്പിക്കപ്പെടുന്ന ദിവസം (അവരോട് പറയപ്പെടും): നിങ്ങളുടെ വിശിഷ്ടവസ്തുക്കളെ (ല്ലാം) നിങ്ങളുടെ ഐഹിക ജീവിതത്തിൽ വെച്ച് നിങ്ങൾ പാഴാക്കിക്കളയുകയും, അവകൊണ്ട് നിങ്ങൾ സുഖമെടുക്കുകയും ചെയ്തു. എനി, ഇന്ന് നിങ്ങൾക്ക് നിന്ദ്യതയുടെ ശിക്ഷ പ്രതിഫലം നൽകപ്പെടുന്നു; (കാരണം:) നിങ്ങൾ, ഭൂമിയിൽ ന്യായമില്ലാത്തവിധം അഹംഭാവം നടിച്ചിരുന്നത്കൊണ്ടും, നിങ്ങൾ തോന്നിയവാസം പ്രവർത്തിച്ചിരുന്നതുകൊണ്ടും (തന്നെ).**

---

﴾**20**﴿ وَيَوْمَ يُعْرَضُ പ്രദർശിപ്പിക്ക(കാട്ട)പ്പെടുന്ന ദിവസം ٱلَّذِينَ كَفَرُوا۟ അവിശ്വസിച്ചവർ عَلَى ٱلنَّارِ നരകത്തിങ്കൽ أَذْهَبْتُمْ നിങ്ങൾ പോക്കി, പാഴാക്കി طَيِّبَٰتِكُمْ നിങ്ങളുടെ വിശിഷ്ട (നല്ല) വസ്തുക്കളെ فِى حَيَاتِكُمُ നിങ്ങളുടെ ജീവിതത്തിൽ ٱلدُّنْيَا

ഇഹത്തിലെ, ഐഹിക وَٱسْتَمْتَعْتُم നിങ്ങൾ ഉപയോഗം (സുഖം) എടുക്കുകയും ചെയ്തു بِهَا അവകൊണ്ട് فَٱلْيَوْمَ എനി (അതിനാൽ) ഇന്ന് تُجْزَوْنَ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുന്നു عَذَابَ ٱلْهُونِ നിന്ദ്യതയുടെ ശിക്ഷ بِمَا كُنتُمْ നിങ്ങളായിരുന്നതുകൊണ്ട് تَسْتَكْبِرُونَ നിങ്ങൾ അഹംഭാവം നടിക്കും فِى ٱلْأَرْضِ ഭൂമിയിൽ بِغَيْرِ ٱلْحَقِّ ന്യായമല്ലാത്തവിധം , ശരിക്കല്ലാതെ وَبِمَا كُنتُمْ നിങ്ങളായിരുന്നത്കൊണ്ടും تَفْسُقُونَ തോന്നിയവാസം പ്രവർത്തിക്കും.

---

ഭൂമിയിൽ വെച്ച് നിങ്ങൾക്ക് ലഭിച്ച എല്ലാ നല്ല വസ്തുക്കളെയും, നിങ്ങളുടെ ഐഹികസുഖങ്ങൾക്കും അന്തസ്സിനുംവേണ്ടി നിങ്ങൾ വിനിയോഗിച്ച് നശിപ്പിച്ചു; നിങ്ങളുടെ ഭാവിക്ക് ഉപയോഗപ്പെടുമാറ് അവയൊന്നും നിങ്ങൾ കൈകാര്യം ചെയ്തില്ല; ഗർവ്വിഷ്ഠരും തോന്നിയവാസികളുമായി നിങ്ങൾ കാലം കഴിച്ചു; മരണാനന്തരകാര്യത്തെപ്പറ്റി ചിന്തിച്ചതേയില്ല; അതുകൊണ്ട് എനി നിങ്ങൾക്ക് അങ്ങേ അറ്റം അപമാനത്തിന്റെയും നിന്ദ്യതയുടെയും ശിക്ഷയാണ് ഇവിടെ ലഭിക്കുവാനുള്ളത് എന്ന് സാരം. ഐഹികസുഖസൗകര്യങ്ങളിൽ മുഴുകുകയും അവയെ അല്ലാഹുവിന്റെ മാർഗത്തിൽ വിനിയോഗിക്കാതിരിക്കുകയും ചെയ്യുന്നവർക്കെല്ലാം ഇതിൽ താക്കീതുണ്ട്.അത്യാവശ്യമായ അളവിൽ മാത്രം ഐഹികവിഭവങ്ങൾ നന്ദിപൂർവ്വം ഉപയോഗപ്പെടുത്തുക, സുഖാഡംബരങ്ങൾ മനഃപൂർവ്വം ത്യജിക്കുക, ഇതാണ് സത്യവിശ്വാസികൾ ചെയ്യേണ്ടത്. നബിﷺയും, സ്വഹാബത്തും നമുക്ക് കാണിച്ച് തന്നിട്ടുള്ളതും അതാണ്.

## വിഭാഗം- 3

۞ وَٱذْكُرْ أَخَا عَادٍ إِذْ أَنذَرَ قَوْمَهُۥ بِٱلْأَحْقَافِ وَقَدْ خَلَتِ ٱلنُّذُرُ مِنۢ بَيْنِ يَدَيْهِ وَمِنْ خَلْفِهِۦٓ أَلَّا تَعْبُدُوٓا۟ إِلَّا ٱللَّهَ إِنِّىٓ أَخَافُ عَلَيْكُمْ عَذَابَ يَوْمٍ عَظِيمٍ ﴿٢١﴾

**﴾21﴿ ആദ് (ഗോത്രത്തി)ന്റെ സഹോദരനെ [ഹൂദിനെ] ഓർമിക്കുക. അതായത്, അഹ്ക്വാഫിൽ വെച്ച് അദ്ദേഹം തന്റെ ജനതയെ താക്കീതു ചെയ്ത സന്ദർഭം; അദ്ദേഹത്തിന്റെ മുമ്പിലും പിമ്പിലും (പല) താക്കീതുകാർ കഴിഞ്ഞുപോയിട്ടുമുണ്ട്, നിങ്ങൾ അല്ലാഹുവിനെയല്ലതെ ആരാധിക്കരുത്; നിശ്ചയമായും ഞാൻ നിങ്ങളുടെമേൽ വമ്പിച്ച ഒരു ദിവസത്തെ ശിക്ഷയെ ഭയപ്പെടുന്നുഎന്ന്.**

﴾21﴿ وَٱذۡكُرۡ ഓർക്കുക أَخَا عَادٍ ആദിന്റെ സഹോദരനെ إِذۡ أَنذَرَ അദ്ദേഹം താക്കീത് (മുന്നറിയിപ്പ്) നൽകിയപ്പോൾ قَوۡمَهُۥ തന്റെ ജനതക്ക് بِٱلۡأَحۡقَافِ അഹ്ഖാഫിൽവെച്ച് وَقَدۡ خَلَتِ കഴിഞ്ഞുപോയിട്ടുമുണ്ട് ٱلنُّذُرُ താക്കീതുകാർ مِنۢ بَيۡنِ يَدَيۡهِ അദ്ദേഹത്തിന്റെ മുന്നിൽ وَمِنۡ خَلۡفِهِۦٓ പിന്നിലും أَلَّا تَعۡبُدُوٓاْ നിങ്ങൾ ആരാധിക്കരുതെന്ന് إِلَّا ٱللَّهَ അല്ലാഹുവിനെയല്ലാതെ إِنِّيٓ أَخَافُ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു عَلَيۡكُمۡ നിങ്ങളുടെ മേൽ عَذَابَ يَوۡمٍ ഒരു ദിവസത്തിലെ ശിക്ഷ عَظِيمٍ വമ്പിച്ച

യമനിന്റെയും, ഹദ്വർമൗത്തിന്റെയും ഇടയ്ക്ക് അറേബ്യയുടെ തെക്കേ കടലോരപ്രദേശങ്ങളിൽ *(*)* പാറക്കുന്നുകൾക്കിടയിലൂടെ സ്ഥിതിചെയ്യുന്ന മണൽഭൂമികളാണ് അഹ്ഖാഫ് (**الأحقاف**) ഹൂദ് നബി (അ)യുടെ ജനതയായ ആദ് ഗോത്രത്തിന്റെ വാസസ്ഥലമായിരുന്നു അത്. മറ്റ് പല പ്രവാചകൻമാരും ചെയ്തതുപോലെ അദ്ദേഹം അവരെ തൗഹീദിലേക്ക് ക്ഷണിക്കുകയും, അല്ലാഹുവിന്റെ ശിക്ഷയെക്കുറിച്ച് താക്കീത് ചെയ്കയും ചെയ്തു. അദ്ദേഹത്തിനുനേരെ അവർ സ്വീകരിച്ച നിലപാടും അതിന്റെ അനന്തരഫലവുമാണ് താഴെ വിവരിക്കുന്നത്. (ആദിനെക്കുറിച്ച് സൂ: ശുഅറാഉ് 123 – 140 വചനങ്ങളിൽ പ്രസ്താവിച്ചത് ഓർക്കുക.)

قَالُوٓاْ أَجِئۡتَنَا لِتَأۡفِكَنَا عَنۡ ءَالِهَتِنَا فَأۡتِنَا بِمَا تَعِدُنَآ إِن كُنتَ مِنَ ٱلصَّٰدِقِينَ ﴿٢٢﴾

**﴾22﴿ അവർ പറഞ്ഞു: ഞങ്ങളുടെ ആരാധ്യൻമാരിൽ [ദൈവങ്ങളിൽ] നിന്ന് ഞങ്ങളെ തിരിച്ചുവിടുവാൻവേണ്ടി നീ ഞങ്ങളുടെ അടുക്കൽ വന്നിരിക്കുകയാണോ?! എന്നാൽ, നീ ഞങ്ങളോട് വാഗ്ദത്തം ചെയ്യുന്നത് [താക്കീത് ചെയ്യുന്ന ശിക്ഷ] ഞങ്ങൾക്ക് കൊണ്ടുവന്നു തരിക- നീ സത്യവാൻമാരിൽ പെട്ടവനാണെങ്കിൽ!**

قَالَ إِنَّمَا ٱلۡعِلۡمُ عِندَ ٱللَّهِ وَأُبَلِّغُكُم مَّآ أُرۡسِلۡتُ بِهِۦ وَلَٰكِنِّيٓ أَرَىٰكُمۡ قَوۡمًا تَجۡهَلُونَ ﴿٢٣﴾

**﴾23﴿ അദ്ദേഹം പറഞ്ഞു: നിശ്ചയമായും, (അതിന്റെ) അറിവ് അല്ലാഹുവിങ്കൽ മാത്രമാണ്. ഞാൻ യാതൊന്നുമായി നിയോഗിച്ചയക്കപ്പെട്ടിരിക്കുന്നുവോ അത് നിങ്ങൾക്ക് എത്തിച്ചുതരുകയാണ്. പക്ഷേ, വിഡ്ഢിത്തം ചെയ്യുന്ന (അഥവാ വിവരമില്ലാത്ത) ഒരു ജനതയായി നിങ്ങളെ ഞാൻ കാണുന്നു.**

*(*) ഭൂപടം 2 നോക്കുക.*

﴾22﴿ قَالُوٓاْ അവർ പറഞ്ഞു أَجِئۡتَنَا നീ ഞങ്ങളിൽ വന്നിരിക്കയാണോ لِتَأۡفِكَنَا നീ ഞങ്ങളെ തിരിച്ചു (തെറ്റിച്ചു) വിടുവാൻ عَنۡ ءَالِهَتِنَا ഞങ്ങളുടെ ദൈവങ്ങളിൽനിന്ന് فَأۡتِنَا എന്നാൽ നീ ഞങ്ങൾക്ക് വാ بِمَا تَعِدُنَآ നീ ഞങ്ങളോട് വാഗ്ദത്തം ചെയ്യുന്നതും കൊണ്ട് إِن كُنتَ നീ ആണെങ്കിൽ مِنَ ٱلصَّٰدِقِينَ സത്യം പറയുന്നവരിൽ ﴾23﴿ قَالَ അദ്ദേഹം പറഞ്ഞു إِنَّمَا ٱلۡعِلۡمُ നിശ്ചയമായും അറിവ് عِندَ ٱللَّهِ അല്ലാഹുവിങ്കലാണ് وَأُبَلِّغُكُم ഞാൻ നിങ്ങൾക്ക് എത്തിച്ചുതരുന്നു مَّآ أُرۡسِلۡتُ بِهِۦ ഞാൻ ഏതുമായി അയക്കപ്പെട്ടുവോ അത് وَلَٰكِنِّيٓ എങ്കിലും(പക്ഷേ) ഞാൻ أَرَىٰكُمۡ നിങ്ങളെ ഞാൻ കാണുന്നു قَوۡمًا ഒരു ജനതയായി تَجۡهَلُونَ അറിയാത്ത, വിഡ്ഢിത്തം ചെയ്യുന്ന

---

ഹൂദ് നബി (അ)യുടെ ഉപദേശത്തിന്റെയും, അതിന് അവരിൽനിന്നുണ്ടായ പ്രതികരണത്തിന്റെയും രത്നച്ചുരുക്കമാണിത്. അവർക്ക് ഭവിച്ച ശിക്ഷയെക്കുറിച്ചാണ് തുടർന്നു പറയുന്നത്. മഴയില്ലാതെ കഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന അവസരത്തിൽ, ഒരു കാർമേഘം ചക്രവാളത്തിൽ പൊന്തിവരുന്നത് അവർ കാണുകയുണ്ടായി. ഇതവരുടെ ശിക്ഷയുടെ മുന്നോടിയായിരുന്നു.

فَلَمَّا رَأَوۡهُ عَارِضًا مُّسۡتَقۡبِلَ أَوۡدِيَتِهِمۡ قَالُواْ هَٰذَا عَارِضٌ مُّمۡطِرُنَا بَلۡ هُوَ مَا ٱسۡتَعۡجَلۡتُم بِهِۦۖ رِيحٌ فِيهَا عَذَابٌ أَلِيمٌ ﴿٢٤﴾

**﴾24﴿ അങ്ങനെ, അത് ആ ശിക്ഷ തങ്ങളുടെ താഴ്‌വരകളെ അഭിമുഖീകരിച്ചുകൊണ്ട് (വെളിപ്പെട്ട്) ഒരു മേഘമായിക്കണ്ടപ്പോൾ അവർ പറഞ്ഞു: ഇതാ,നമുക്ക് മഴ നൽകുന്ന ഒരു മേഘം (വെളിപ്പെടുന്നു)!**

**(അല്ല -) പക്ഷേ, അത് നിങ്ങൾ യാതൊന്നിനെപ്പറ്റി ധൃതികൂട്ടിയോ അതാണ്; (അതെ) വേദനയേറിയ ശിക്ഷ ഉൾക്കൊള്ളുന്ന ഒരു (ഭയങ്കര) കാറ്റ്!**

تُدَمِّرُ كُلَّ شَيۡءِۭ بِأَمۡرِ رَبِّهَا فَأَصۡبَحُواْ لَا يُرَىٰٓ إِلَّا مَسَٰكِنُهُمۡۚ كَذَٰلِكَ نَجۡزِي ٱلۡقَوۡمَ ٱلۡمُجۡرِمِينَ ﴿٢٥﴾

**﴾25﴿ (ആ കാറ്റ്) അതിന്റെ റബ്ബിന്റെ കല്പനപ്രകാരം എല്ലാ വസ്തുക്കളെയും തകർത്തു (നശിപ്പിച്ചു) കളയും!അങ്ങനെ അവർ, പ്രഭാതവേളയിൽ തങ്ങളുടെ വാസസ്ഥലങ്ങളല്ലാതെ (മറ്റൊന്നും) കാണപ്പെടാത്ത വിധത്തിലായിത്തീർന്നു. കുറ്റവാളികളായ ജനതക്ക് അപ്രകാരം നാം പ്രതിഫലം കൊടുക്കുന്നു.**

﴾24﴿ فَلَمَّا رَأَوْهُ അങ്ങനെ (എന്നിട്ട്) അവർ അത് കണ്ടപ്പോൾ عَارِضًا വെളിപ്പെട്ടതായി, മേഘമായിട്ട് مُّسْتَقْبِلَ അഭിമുഖീകരിച്ച് (മുന്നിട്ട്) വരുന്ന أَوْدِيَتِهِمْ അവരുടെ താഴ്‌വരകളെ قَالُوا۟ അവർ പറഞ്ഞു هَٰذَا عَارِضٌ ഇതാ ഒരു മേഘം (വെളിപ്പെടുന്നു) مُّمْطِرُنَا നമുക്ക് മഴ നൽകുന്ന بَلْ هُوَ എങ്കിലും അത് مَا ٱسْتَعْجَلْتُم നിങ്ങൾ ധൃതികൂട്ടിയതാണ് بِهِۦ അതിന് رِيحٌ ഒരു കാറ്റ് فِيهَا അതിലുണ്ട് (അതുൾക്കൊള്ളുന്നു) عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ ﴾25﴿ تُدَمِّرُ അത് തകർക്കും كُلَّ شَىْءٍۭ എല്ലാ വസ്തുവെയും بِأَمْرِ رَبِّهَا അതിന്റെ റബ്ബിന്റെ കൽപനപ്രകാരം فَأَصْبَحُوا۟ എന്നിട്ട് അവർ (രാവിലെ) ആയിത്തീർന്നു لَا يُرَىٰٓ കാണപ്പെടാത്തവിധം إِلَّا مَسَٰكِنُهُمْ അവരുടെ വാസസ്ഥലങ്ങളല്ലാതെ كَذَٰلِكَ അപ്രകാരം نَجْزِى നാം പ്രതിഫലം നൽകുന്നു ٱلْقَوْمَ ٱلْمُجْرِمِينَ കുറ്റവാളികളായ ജനതക്ക്

---

ഏഴ് രാവും എട്ട് പകലും നീണ്ടുനിന്ന അത്യുഗ്രമായ ആ കൊടുങ്കാറ്റ് അവരെ മുഴുവനും നാമാവശേഷമാക്കി; അവരുടെ വാസസ്ഥലമായ ആ പ്രദേശം ഒഴിച്ച് മറ്റെല്ലാം നശിച്ചുപോയി എന്ന് സാരം. ആഇശഃ (റ) നിവേദനം ചെയ്യുന്നു; ശക്തിയായി കാറ്റടിച്ച് തുടങ്ങിയാൽ നബിﷺ ഇപ്രകാരം പറഞ്ഞിരുന്നു:

اللهُمَّ إِنِّي أَسْأَلُكَ خَيْرَهَا وَ خَيْرَ مَا فِيهَا وَخَيْرَ مَا أُرْسِلَتْ بِهِ أَعُوذُ بِكَ مِنْ شَرِّهَا وَشَرِّ مَافِيهَا وَشَرِّ مَاأُرْسِلَتْ بِهِ

(അല്ലാഹുവേ! ഇതിന്റെ ഗുണവും ഇതുൾക്കൊള്ളുന്നതിന്റെ ഗുണവും ഞാൻ നിന്നോട് ചോദിക്കുന്നു. ഇതിന്റെ ഗുണവും, ഇതുൾക്കൊള്ളുന്നതിന്റെ ഗുണവും, ഇത് അയക്കപ്പെട്ടതിലുള്ള ഗുണവും ഞാൻ നിന്നോട് ചോദിക്കുന്നു. ഇതിന്റെ ദോഷത്തിൽനിന്നും, ഇതുൾക്കൊള്ളുന്നതിന്റെ ദോഷത്തിൽനിന്നും, ഇത് അയക്കപ്പെട്ടതിലുള്ള ദോഷത്തിൽനിന്നും ഞാൻ നിന്നോട് ശരണം തേടുന്നു.) അങ്ങനെ, അന്തരീക്ഷത്തിന് ഭാവഭേദം വന്നാൽ, തിരുമേനിക്ക് (പരിഭ്രമം നിമിത്തം നിറമാറ്റം വരുകയും, അവിടുന്ന് അകത്തും, പുറത്തും, മുമ്പോട്ടും. പിമ്പോട്ടും വന്നും പോയും കൊണ്ടിരിക്കുകയും ചെയ്യും. മഴ പെയ്താൽ അവിടുത്തേക്ക് ആശ്വാസമാകും. ഇതിനെപ്പറ്റി ഞാൻ തിരുമേനിയോട് ചോദിച്ചപ്പോൾ അവിടുന്ന് പറഞ്ഞു: 'ഇതാ നമുക്ക് മഴ നൽകുന്ന ഒരു കാർമേഘം വെളിപ്പെടുന്നു (هذا عارض ممطرنا) എന്ന് ആദ് ജനത പറഞ്ഞത്പോലെ ആയേക്കുമോ അതെന്ന് എനിക്കറിയുകയില്ലല്ലോ!'(മു; തി; ന.) ആപൽസാധ്യതയുള്ള വല്ല സംഭവങ്ങളും കാണുമ്പോൾ, ആപത്തിനെ ഭയപ്പെടുകയും, വിനയത്തോടും ഭക്തിയോടുംകൂടി അല്ലാഹുവോട് രക്ഷക്കപേക്ഷിക്കുകയും ചെയ്യേണ്ടതുണ്ടെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. ആപത്തുകൾ, എപ്പോഴാണ്, എങ്ങനെയൊക്കെയാണ് സംഭവിക്കുകയെന്ന് നമുക്കറിയുകയില്ലല്ലോ. അവിശ്വാസികളെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:-

وَلَقَدْ مَكَّنَّٰهُمْ فِيمَآ إِن مَّكَّنَّٰكُمْ فِيهِ وَجَعَلْنَا لَهُمْ سَمْعًا وَأَبْصَٰرًا وَأَفْـِٔدَةً فَمَآ أَغْنَىٰ عَنْهُمْ سَمْعُهُمْ وَلَآ أَبْصَٰرُهُمْ وَلَآ أَفْـِٔدَتُهُم مِّن شَىْءٍ إِذْ كَانُوا۟ يَجْحَدُونَ بِـَٔايَٰتِ ٱللَّهِ وَحَاقَ بِهِم مَّا كَانُوا۟ بِهِۦ يَسْتَهْزِءُونَ ﴿٢٦﴾

**﴾26﴿ നിങ്ങൾക്ക് നാം സൗകര്യപ്പെടുത്തിത്തന്നിട്ടില്ലാത്ത വിഷയത്തിൽ (പലതിനും) തീർച്ചയായും അവർക്ക് [ആദിന്] നാം സൗകര്യം നൽകുകയുണ്ടായി. അവർക്ക് നാം കേൾവിയും, കാഴ്ചകളും ഹൃദയങ്ങളും നൽകിയിരുന്നു.എന്നാൽ, അവരുടെ കേൾവിയാകട്ടെ, കാഴ്ചകളാകട്ടെ, ഹൃദയങ്ങളാകട്ടെ, ഒട്ടും തന്നെ അവർക്ക് ഉപകരിച്ചില്ല; അല്ലാഹുവിന്റെ ആയത്ത് [ലക്ഷ്യദൃഷ്ടാന്തം] കളെ അവർ നിഷേധിച്ചുകൊണ്ടിരുന്നതിനാൽ! ഏതൊന്നിനെക്കുറിച്ച് അവർ പരിഹസിച്ചുകൊണ്ടിരുന്നുവോ അത് [ആ ശിക്ഷ] അവരിൽ വലയം ചെയ്കയും ചെയ്തു.**

---

﴾**26**﴿ وَلَقَدْ مَكَّنَّٰهُمْ തീർച്ചയായും അവർക്ക് നാം സൗകര്യം (സ്വാധീനം) നൽകി فِيمَا യാതൊന്നിൽ إِن مَّكَّنَّٰكُمْ നിങ്ങൾക്ക് നാം സൗകര്യം നൽകിയിട്ടില്ലാത്ത فِيهِ അതിൽ وَجَعَلْنَا لَهُمْ അവർക്ക് നാം ഉണ്ടാക്കുകയും (നൽകുകയും) ചെയ്തു سَمْعًا കേൾവി وَأَبْصَٰرًا കാഴ്ചകളും وَأَفْـِٔدَةً ഹൃദയങ്ങളും فَمَآ أَغْنَىٰ എന്നിട്ട് പര്യാപ്തമാക്കിയില്ല (ഉപകരിച്ചില്ല) عَنْهُمْ അവർക്ക് سَمْعُهُمْ അവരുടെ കേൾവി وَلَآ أَبْصَٰرُهُمْ അവരുടെ കാഴ്ചകളും ഇല്ല وَلَآ أَفْـِٔدَتُهُم അവരുടെ ഹൃദയങ്ങളുമില്ല مِّن شَىْءٍ യാതൊന്നും (ഒട്ടും) തന്നെ إِذْ كَانُوا۟ അവരായിരുന്നതിനാൽ يَجْحَدُونَ നിഷേധിച്ചുകൊണ്ടിരിക്കുക بِـَٔايَٰتِ ٱللَّهِ അല്ലാഹുവിന്റെ ആയത്തുകളെ وَحَاقَ بِهِم അവരിൽ വലയം ചെയ്കയും (ഇറങ്ങുകയും) ചെയ്തു مَّا യാതൊരുകാര്യം كَانُوا۟ بِهِۦ അതിനെപ്പറ്റി അവരായിരുന്നു يَسْتَهْزِءُونَ പരിഹസിച്ചുകൊണ്ടിരിക്കും.

---

സാരം: കയ്യൂക്ക്, മെയ്യൂക്ക്, സാമ്പത്തികാഭിവൃദ്ധി മുതലായ പലതിലും നിങ്ങളെക്കാൾ മികച്ചവരായിരുന്നു അവർ. കാര്യങ്ങൾ കണ്ടറിയുവാനുള്ള കണ്ണും കരുത്തും ബുദ്ധിശക്തിയുമെല്ലാം അവർക്കുണ്ടായിരുന്നു. അതൊന്നും അവർ

വേണ്ടപ്രകാരം ഉപയോഗപ്പെടുത്തിയില്ല. നമ്മുടെ സന്ദേശങ്ങളും ദൃഷ്ടാന്തങ്ങളും അവർ നിഷേധിച്ചു. അവയെപ്പറ്റി ചിന്തിച്ചതേയില്ല. താക്കീതുകളെ പരിഹസിക്കുകയും ചെയ്തു. അങ്ങനെ, അവർക്ക് താക്കീത് ചെയ്യപ്പെട്ട ശിക്ഷ അവരെ വലയം ചെയ്തു. ഇതുപോലെയുള്ള സംഭവങ്ങൾ നിങ്ങൾക്കും ഒരു പാഠമായിരിക്കേണ്ടതാകുന്നു.

## വിഭാഗം- 4

وَلَقَدْ أَهْلَكْنَا مَا حَوْلَكُم مِّنَ ٱلْقُرَىٰ وَصَرَّفْنَا ٱلْءَايَٰتِ لَعَلَّهُمْ يَرْجِعُونَ ﴿٢٧﴾

**﴾27﴿ നിങ്ങളുടെ ചുറ്റുപാടുമുള്ള (ചില) രാജ്യങ്ങളെയും നാം നശിപ്പിക്കുകയുണ്ടായിട്ടുണ്ട്; അവർ [ആ രാജ്യക്കാർ] മടങ്ങുവാൻ വേണ്ടി, 'ആയത്തു'[ലക്ഷ്യം]കളെ നാം വിവിധ രൂപത്തിൽ വിവരിക്കുകയും ചെയ്തു.[അവർ സ്വീകരിച്ചില്ല. അതാണ് കാരണം.]**

فَلَوْلَا نَصَرَهُمُ ٱلَّذِينَ ٱتَّخَذُوا۟ مِن دُونِ ٱللَّهِ قُرْبَانًا ءَالِهَةًۢ ۖ بَلْ ضَلُّوا۟ عَنْهُمْ ۚ وَذَٰلِكَ إِفْكُهُمْ وَمَا كَانُوا۟ يَفْتَرُونَ ﴿٢٨﴾

**﴾28﴿ അല്ലാഹുവിന്പുറമെ (അവങ്കലേക്ക്) ഒരു സാമീപ്യകർമമായിക്കൊണ്ട് ആരാധ്യൻമാരായി അവർ സ്വീകരിച്ചുവെച്ചവർ, അപ്പോൾ എന്തുകൊണ്ട് അവരെ സഹായിച്ചില്ല?! പക്ഷേ, (അത്രയുമല്ല) അവർ തങ്ങളെ വിട്ട് തെറ്റി (മറഞ്ഞു) പോയി. അത്, അവരുടെ കള്ള (വാദ) വും, അവർ കെട്ടിച്ചമച്ചിരുന്നതു മത്രെ.**

---

﴾27﴿ وَلَقَدْ أَهْلَكْنَا നാം നശിപ്പിച്ചിട്ടുണ്ട് مَا حَوْلَكُم നിങ്ങളുടെ ചുറ്റുപാടിലുള്ളത് مِّنَ ٱلْقُرَىٰ രാജ്യങ്ങളിൽനിന്ന് وَصَرَّفْنَا നാം തിരിമറി ചെയ്തു (വിവിധരൂപേണ വിവരിച്ചു) ٱلْءَايَٰتِ ആയത്തുകളെ لَعَلَّهُمْ يَرْجِعُونَ അവർ മടങ്ങുവാൻ, മടങ്ങിയേക്കാമല്ലോ ﴾28﴿ فَلَوْلَا نَصَرَهُمُ അപ്പോൾ അവരെ സഹായിക്കാത്തതെന്ത്, എന്തുകൊണ്ട് സഹായിച്ചില്ല ٱلَّذِينَ ٱتَّخَذُوا۟ അവർ ആക്കി (സ്വീകരിച്ചു)വെച്ചവർ مِن دُونِ ٱللَّهِ അല്ലാഹുവിനു പുറമെ قُرْبَانًا സാമീപ്യ കർമമായിട്ട്, ത്യാഗകർമമെന്ന നിലക്ക് ءَالِهَةً ദൈവങ്ങളെ,

عَنۡهُم ആരാധ്യവസ്തുക്കളായി بَلۡ ضَلُّواْ എങ്കിലും അവർ തെറ്റി (മറഞ്ഞു) പോയി അവരെ വിട്ട് وَذَٰلِكَ അത് إِفۡكُهُمۡ അവരുടെ കള്ളമാണ്, നുണയാണ് وَمَا كَانُواْ അവ രായിരുന്നതും يَفۡتَرُونَ കെട്ടിച്ചമക്കും

---

ഹിജാസിന്റെ തെക്ക് ഭാഗത്തായിരുന്ന അഹ്ക്വാഫിലെ നിവാസികളായ ആദിന്റെ ശിക്ഷയെക്കുറിച്ച് മുകളിൽ പ്രസ്താവിച്ചുവല്ലോ. കൂടാതെ, ഹിജാസിനും ശാമിനും ഇടയിൽ, അൽഹിജ്റിലെ നിവാസികളായിരുന്ന ഥമൂദ് ഗോത്രം, ഫല സ്തീനിലെ സോദോം(സദൂം) നിവാസികളായിരുന്ന ലൂത്വ് നബി (അ)യുടെ ജന ത, യമനിലും മദ്യനിലും വസിച്ചിരുന്ന സബഉ് ഗോത്രങ്ങൾ മുതലായവരെല്ലാ മാണ് നിങ്ങളുടെ ചുറ്റുപാടിലുള്ളവർ ( ما حولكم) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം. തങ്ങളുടെ ദൈവങ്ങൾ തങ്ങൾക്ക് അല്ലാഹുവിങ്കൽ ശുപാർശ ചെയ്യുമെന്നും, തങ്ങൾക്ക് അല്ലാഹുവിൽ സാമീപ്യസ്ഥാനം അവ നേടിക്കൊടുക്കുമെന്നും ആ മുശ്‌രിക്കുകളെല്ലാം വാദിച്ചിരുന്നു. ഇതിനെ സൂചിപ്പിച്ചുകൊണ്ടാണ്'സാമീപ്യ കർമമായി ആരാധ്യ വസ്തുക്കളെ സ്വീകരിച്ചു'( قربانا ألهة) എന്ന് പറഞ്ഞത്. എന്നാൽ ശിക്ഷ വന്നപ്പോൾ ആ ദൈവങ്ങളുടെ സഹായവും അവർക്ക് ലഭിച്ചി ല്ലെന്ന് മാത്രമല്ല, അവരെ ആ ഘട്ടത്തിൽ കണ്ടെത്താൻ പോലും അവർക്ക് കഴി ഞ്ഞില്ല. അപ്പോൾ ആ വാദം തനി കള്ളവും നുണയുമാണെന്ന് തീർച്ചതന്നെ.

മനുഷ്യവർഗത്തിൽ സത്യവിശ്വാസികളും, സത്യനിഷേധികളുമുള്ളതു പോലെത്തന്നെ, ജിന്നുവർഗത്തിലുമുണ്ട്. അവരും അല്ലാഹുവിന്റെ നിയമ ങ്ങൾക്കും, ശാസനകൾക്കും ബാധ്യസ്ഥരാണ്. നബിﷺയുടെ ദൗത്യം ഒരു പ്രകാ രത്തിൽ അവരിലേക്കും ഉണ്ടായിരുന്നു. എന്നിങ്ങനെയുള്ള പല കാര്യങ്ങളും മന സ്സിലാക്കാവുന്ന ഒരു സംഭവമാണ് അടുത്ത ആയത്തുകളിൽ അല്ലാഹു ഉദ്ധരി ക്കുന്നത്:-

وَإِذۡ صَرَفۡنَآ إِلَيۡكَ نَفَرٗا مِّنَ ٱلۡجِنِّ يَسۡتَمِعُونَ ٱلۡقُرۡءَانَ فَلَمَّا حَضَرُوهُ قَالُوٓاْ أَنصِتُواْۖ فَلَمَّا قُضِيَ وَلَّوۡاْ إِلَىٰ قَوۡمِهِم مُّنذِرِينَ ﴿٢٩﴾

**﴾29﴿ (നബിയേ) ക്വുർആൻ ശ്രദ്ധി ച്ചുകേട്ടും കൊണ്ട് ജിന്നുകളിൽനി ന്നുള്ള ഒരു കൂട്ടരെ [ചെറുസംഘത്തെ] നിന്റെ അടുക്കലേക്ക് നാം തിരിച്ചുവിട്ട സന്ദർഭം (ഓർക്കുക). എന്നിട്ട്, അതിന്നടുക്കൽ അവർ ഹാജരായ പ്പോൾ, നിശ്ശബ്ദമായിരിക്കുവിൻ എന്ന് അവർ(തമ്മിൽ) പറഞ്ഞു. അങ്ങനെ, അത് [പാരായണം]നിർവ്വ ഹിക്കപ്പെട്ടു കഴിഞ്ഞപ്പോൾ, തങ്ങ ളുടെ ജനതയുടെ അടുത്തേക്ക് താക്കീത് നൽകുന്നവരായും കൊണ്ട് അവർ തിരിച്ചുപോയി.**

﴾29﴿ وَإِذْ صَرَفْنَآ നാം തിരിച്ചുവിട്ട സന്ദർഭം إِلَيْكَ നിന്റെ അടുക്കലേക്ക് نَفَرًا ഒരു സംഘത്തെ, കൂട്ടത്തെ مِّنَ ٱلْجِنِّ ജിന്നിൽപെട്ട يَسْتَمِعُونَ അവർ ചെവികൊടുത്ത് (ശ്രദ്ധിച്ചു)കൊണ്ട് ٱلْقُرْءَانَ ക്വുർആനെ فَلَمَّا حَضَرُوهُ എന്നിട്ട് അവർ അതിനടുത്ത് ഹാജറായപ്പോൾ قَالُوٓا۟ അവർ പറഞ്ഞു أَنصِتُوا۟ നിങ്ങൾ മിണ്ടാതെ (മൗനമായി) ഇരിക്കുവിൻ فَلَمَّا قُضِىَ അങ്ങനെ അത് നിർവ്വഹിക്കപ്പെട്ട (തീർന്ന)പ്പോൾ وَلَّوْا۟ അവർ തിരിച്ചു إِلَىٰ قَوْمِهِم തങ്ങളുടെ ജനതയിലേക്ക് مُّنذِرِينَ താക്കീത് ചെയ്യുന്നവരായി

---

പത്തിൽ കുറഞ്ഞ സംഘത്തിനാണ് نفر (നഫർ) എന്ന വാക്ക് അധികവും ഉപയോഗിക്കാറുള്ളത്. ഈ സംഘത്തിൽ എത്ര ആളുകളുണ്ടായിരുന്നുവെന്ന് അല്ലാഹുവിനറിയാം. ഏതായാലും, നബിﷺയിൽനിന്ന് ക്വുർആൻ കേട്ടപ്പോൾ അവരിലുണ്ടായ പ്രതികരണം വളരെ ശ്രദ്ധേയമാകുന്നു. അവരതിൽ ആവേശഭരിതരാകുക മാത്രമല്ല, സ്വജനങ്ങളിൽ ചെന്ന്- അടുത്ത വചനങ്ങളിൽ കാണുന്നത് പോലെ- അവരെ അതുവഴി സൻമാർഗത്തിലേക്ക് ക്ഷണിക്കുകയും ചെയ്തു. നബി ﷺയിൽ നിന്നും ക്വുർആൻ കേട്ടമാത്രയിൽ, മനുഷ്യേതര വർഗമായ ജിന്നുകൾക്ക് പോലും ഇത്രത്തോളം മാനസാന്തരം ഉണ്ടായി. എന്നാൽ സ്വവർഗവും സ്വന്തം ജനതയുമായ അറബി മുശ്‌രിക്കുകൾ അതേ ക്വുർആന്റെ നേരെ സ്വീകരിച്ച നിലപാട് എത്ര ശോചനീയം! ജിന്നുകൾ തങ്ങളുടെ അനുഭവം സ്വജനങ്ങളെ അറിയിക്കുന്നതും ഉപദേശിക്കുന്നതും നോക്കുക:

قَالُوا۟ يَـٰقَوْمَنَآ إِنَّا سَمِعْنَا كِتَـٰبًا أُنزِلَ مِنۢ بَعْدِ مُوسَىٰ مُصَدِّقًا لِّمَا بَيْنَ يَدَيْهِ يَهْدِىٓ إِلَى ٱلْحَقِّ وَإِلَىٰ طَرِيقٍ مُّسْتَقِيمٍ ﴿٣٠﴾

**﴾30﴿ അവർ പറഞ്ഞു: നിശ്ചയമായും, ഞങ്ങൾ ഒരു വേദഗ്രന്ഥം (പാരായണം ചെയ്യപ്പെടുന്നത്) കേട്ടു, അത്, അതിന്റെ മുമ്പിലുള്ളതിനെ [മുൻവേദഗ്രന്ഥങ്ങളെ] സത്യമാക്കിക്കൊണ്ട് മൂസാ (നബി)ക്ക് ശേഷം അവതരിപ്പിക്കപ്പെട്ടിരിക്കയാണ്. യഥാർത്ഥത്തിലേക്കും, ചൊവ്വായ (നേർ) മാർഗത്തിലേക്കും അത് വഴികാട്ടുന്നു.**

---

﴾30﴿ قَالُوا۟ അവർ പറഞ്ഞു يَـٰقَوْمَنَا ഞങ്ങളുടെ ജനങ്ങളേ إِنَّا سَمِعْنَا നിശ്ചയമായും ഞങ്ങൾ കേട്ടു كِتَـٰبًا ഒരു ഗ്രന്ഥം أُنزِلَ അത് ഇറക്കപ്പെട്ടിരിക്കുന്നു مِنۢ بَعْدِ مُوسَىٰ മൂസാക്ക് ശേഷം مُصَدِّقًا സത്യമാക്കി (സാക്ഷാൽകരിച്ചു)കൊണ്ട് لِّمَا യാതൊന്നിനെ بَيْنَ يَدَيْهِ അതിന്റെ മുമ്പിലുള്ള يَهْدِىٓ അത് വഴികാട്ടുന്നു إِلَى ٱلْحَقِّ യഥാർത്ഥത്തിലേക്ക് وَإِلَىٰ طَرِيقٍ مُّسْتَقِيمٍ ചൊവ്വായ (നേർ) മാർഗത്തിലേക്കും

മൂസാ നബി(അ)യുടെ ശേഷം അവതരിപ്പിക്കപ്പെട്ട ഗ്രന്ഥംഎന്ന് പറഞ്ഞതിൽനിന്ന് ആ ജിന്നുകൾ തൗറാത്തിന്റെ അനുയായികളായിരുന്നുവെന്ന് അനുമാനിക്കുവാൻ ന്യായമുണ്ട്. ഇവർ യഹൂദരായിരുന്നുവെന്ന് പ്രസ്താവിക്കപ്പെട്ടു കാണുന്നതും ഇതുകൊണ്ടായിരിക്കും. മുൻ വേദഗ്രന്ഥങ്ങളിൽ- ഒരു ശരീഅത്ത് നിയമസംഹിത എന്നനിലക്കും മറ്റും- തൗറാത്തിലെ മുൻഗണനനിമിത്തമാണ് അങ്ങനെ പറഞ്ഞതെന്നും വരാൻ സാധ്യതയുണ്ട്.الله أعلم. ജിന്നുകൾ തുടരുന്നു:

يَـٰقَوْمَنَآ أَجِيبُوا۟ دَاعِىَ ٱللَّهِ وَءَامِنُوا۟ بِهِۦ يَغْفِرْ لَكُم مِّن ذُنُوبِكُمْ وَيُجِرْكُم مِّنْ عَذَابٍ أَلِيمٍ ﴿٣١﴾

**﴿31﴾ ഞങ്ങളുടെ ജനങ്ങളേ, നിങ്ങൾ അല്ലാഹുവിന്റെ ക്ഷണകർത്താവിന് [ദൂതന്] ഉത്തരം നൽകുവിൻ; അദ്ദേഹത്തിൽ വിശ്വസിക്കുകയും ചെയ്യുവിൻ; എന്നാലവൻ നിങ്ങൾക്ക് നിങ്ങളുടെ പാപങ്ങൾ പൊറുത്ത് തരുകയും, വേദനയേറിയ ശിക്ഷയിൽനിന്ന് നിങ്ങളെ കാക്കുകയും ചെയ്യുന്നതാണ്.**

وَمَن لَّا يُجِبْ دَاعِىَ ٱللَّهِ فَلَيْسَ بِمُعْجِزٍ فِى ٱلْأَرْضِ وَلَيْسَ لَهُۥ مِن دُونِهِۦٓ أَوْلِيَآءُ ۚ أُو۟لَـٰٓئِكَ فِى ضَلَـٰلٍ مُّبِينٍ ﴿٣٢﴾

**﴿32﴾ ആരെങ്കിലും അല്ലാഹുവിന്റെ ക്ഷണകർത്താവിന് ഉത്തരം ചെയ്യാതിരുന്നാൽ അവൻ ഭൂമിയിൽ വെച്ച് (അല്ലാഹുവിനെ) തോൽപിക്കുന്നവനൊന്നുമല്ല;അവന് പുറമെ യാതൊരു രക്ഷകർത്താക്കളും തനിക്ക് ഉണ്ടാവുകയില്ലതാനും. അക്കൂട്ടർ സ്പഷ്ടമായ വഴിപിഴവിലാകുന്നു.**

---

﴿31﴾ يَـٰقَوْمَنَا ഞങ്ങളുടെ ജനങ്ങളേ أَجِيبُوا۟ നിങ്ങൾ ഉത്തരം ചെയ്യുവിൻ دَاعِىَ ٱللَّهِ അല്ലാഹുവിന്റെ ക്ഷണക്കാരന് وَءَامِنُوا۟ بِهِۦ അവനിൽ വിശ്വസിക്കുകയും ചെയ്യുവിൻ يَغْفِرْ لَكُم എന്നാലവൻ നിങ്ങൾക്ക് പൊറുക്കും مِّن ذُنُوبِكُمْ നിങ്ങളുടെ പാപങ്ങളിൽനിന്ന് وَيُجِرْكُم നിങ്ങളെ കാക്കുകയും ചെയ്യും مِّنْ عَذَابٍ ശിക്ഷയിൽ നിന്ന് أَلِيمٍ വേദനയേറിയ ﴿32﴾ وَمَن لَّا يُجِبْ ഉത്തരം ചെയ്യാത്തവർ, ആർ ഉത്തരം ചെയ്തില്ലയോ دَاعِىَ ٱللَّهِ അല്ലാഹുവിന്റെ ക്ഷണക്കാരന് فَلَيْسَ എന്നാൽ അവനല്ല بِمُعْجِزٍ

അസാധ്യമാക്കുന്ന (തോൽപിക്കുന്ന)വൻ فِى ٱلْأَرْضِ ഭൂമിയിൽ وَلَيْسَ لَهُۥ അവന് ഇല്ല താനും مِن دُونِهِۦٓ അവന് പുറമെ أَوْلِيَآءُ രക്ഷാകർത്താക്കൾ, ബന്ധുക്കൾ أُو۟لَٰٓئِكَ ആ കൂട്ടർ فِى ضَلَٰلٍ വഴികേടിലാണ് مُّبِينٍ പ്രത്യക്ഷമായ

---

അഹ്മദ്, ബുഖാരി, മുസ്‌ലിം, തിർമദി, നസാഈ (റ) മുതലായ ഹദീഥു പണ്ഡിതൻമാർ ഉദ്ധരിച്ച ഒരു ഹദീഥിന്റെ ചുരുക്കം ഇതാണ്: ഇബ്നു അബ്ബാസ് (റ) പറയുന്നു: 'ചില സ്വഹാബികളൊന്നിച്ച് നബിﷺസൂക്വുഉക്കാദ്വി(سوق عكاظ) ലേക്ക് പോയി. പിശാചുക്കൾ ആകാശത്തുനിന്ന് കട്ടുകേൾക്കുന്നത് അഗ്നിജ്വാല മൂലം തടയപ്പെട്ടിട്ടുണ്ടായിരുന്നു.ഇതിന്റെ കാരണം അന്വേഷിച്ചുകൊണ്ട് ജിന്നുകളിൽ പലരും പല ഭാഗത്തേക്കും പോകുകയുണ്ടായി. തിഹാമഃ *(*)*യുടെ ഭാഗത്തേക്ക് പോയിരുന്ന ജിന്നുകൾ, നബിﷺയും സ്വഹാബികളും 'നഖ്‌ല'(نخلة)യിലെത്തിയിരുന്നപ്പോൾ അവിടെ അവരുമായി ഒത്തുകൂടി. നമസ്കാരത്തിൽ തിരുമേനി ക്വുർആൻ ഓതുന്നത് അവർ കേട്ടു. ഇതുതന്നെയാണ് (അന്ത്യപ്രവാചകൻ നിയോഗിക്കപ്പെട്ടുകഴിഞ്ഞതാണ്) തങ്ങൾ ആകാശത്തുനിന്നും തടയപ്പെടുവാൻ കാരണമെന്ന് അവർ പറഞ്ഞു. അവർ തങ്ങളുടെ ജനതയിലേക്ക് മടങ്ങിച്ചെന്ന് അവരെ വിവരമറിയിക്കുകയും ഉപദേശിക്കുകയും ചെയ്തു. ഈ വിവരം തിരുമേനി അറിഞ്ഞത് വഹ്‌യ് മൂലമായിരുന്നു.

പ്രസ്തുത ജിന്നുകളെക്കുറിച്ച് വഹ്‌യ് മുഖേനയാണ് നബിﷺക്ക് അറിയാൻ കഴിഞ്ഞതെന്നാണല്ലോ ഇബ്നുഅബ്ബാസ് (റ)ന്റെ മേലുദ്ധരിച്ച ഹദീഥിലുള്ളത്. എന്നാൽ, അഹ്മദ്, തിർമദി, മുസ്‌ലിം, അബൂദാവൂദ് (റ) എന്നിവർ അബ്ദുല്ലാഹിബ്നു മസ്ഊദ് (റ) പറഞ്ഞതായി ഉദ്ധരിക്കുന്ന ഒരു ഹദീഥിന്റെ ചുരുക്കം ഇപ്രകാരമാണ്: തിരുമേനി ജിന്നുകളെ കണ്ട അവസരത്തിൽ ഞങ്ങൾ ഒരുമിച്ചുണ്ടായിരുന്നില്ല. ഒരു രാത്രി തിരുമേനിയെ കൂട്ടത്തിൽനിന്ന് കാണാതായി. ഞങ്ങൾ അന്വേഷിക്കുകയും, വിവരം കിട്ടാതെ പരിഭ്രമത്തിലാവുകയും ചെയ്തു. നേരം പുലർന്നപ്പോൾ നബിﷺ ഹിറാമലയുടെ ഭാഗത്തുനിന്ന് വരികയുണ്ടായി. അവിടുന്ന് പറഞ്ഞു: ജിന്നുകളുടെ ദൂതൻ എന്റെ അടുക്കൽ വന്നു എന്നെ ക്ഷണിച്ചു. ഞാൻ ചെന്ന് അവർക്ക് ക്വുർആൻ കേൾപ്പിച്ചു. പിന്നീട് തിരുമേനി ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി അവർ വന്നതിന്റെ ചില അടയാളങ്ങൾ കാട്ടിത്തന്നു.കൂടാതെ, ഇബ്നു അബ്ബാസ് (റ)ൽ നിന്നുതന്നെ, ഇബ്നുജരീറും, ത്വബ്റാനീ (റ)യും ഉദ്ധരിക്കുന്ന ഒരു നിവേദനത്തിൽ, ആ ജിന്നുകൾ'നസ്വീബീൻ' ദേശക്കാരായിരുന്നുവെന്നും നബിﷺഅവരെ അവരുടെ ജനതയിലേക്ക് ഉപദേഷ്ടാക്കളായി അയച്ചുവെന്നും പ്രസ്താവിച്ചിട്ടുമുണ്ട്.

നബിﷺയുടെ അടുക്കൽ ജിന്നുകൾ വന്നു ക്വുർആൻ കേൾക്കുകയോ,

---

*(*) ഹിജാസിന്റെ പടിഞ്ഞാറെ കടലോരപ്രദേശങ്ങളാണ് തിഹാമഃ*

ഉപദേശം കേൾക്കുകയോ ചെയ്തതിനെ സംബന്ധിക്കുന്ന വേറെയും ധാരാളം ഹദീഥുകൾ ഉണ്ട്. അവ മിക്കതും ഇബ്നുകഥീർ (റ) തന്റെ തഫ്സീറിൽ ഉദ്ധരിച്ചുകാണാം. അതെല്ലാം പരിശോധിക്കുമ്പോൾ, ജിന്നുകളുടെ വരവ് ഒന്നിലധികം പ്രാവശ്യം ഉണ്ടായിട്ടുണ്ടെന്നും നബിﷺ സ്വന്തമായിരുന്നപ്പോഴും, അല്ലാത്തപ്പോഴും, വരവിനെപ്പറ്റി അറിഞ്ഞും, അറിയാതെയും ഉണ്ടായിട്ടുണ്ടെന്നും, മനസ്സിലാക്കുവാൻ സാധിക്കും. സൂക്ഷ്മാമ്പേഷികളായ പല മഹാൻമാരും പ്രസ്തുത ഹദീഥുകളിൽ നിന്ന് അതാണ് മനസ്സിലാക്കിയിട്ടുള്ളതും. നബിﷺയുടെ അടുക്കൽ വന്ന ജിന്നുകളുടെ എണ്ണത്തിലും അവരെ കണ്ട സ്ഥലത്തിലും ഹദീഥുകളിൽ വ്യത്യസ്ത പ്രസ്താവനകൾ ഉണ്ടാകുവാനുള്ള കാരണവും അതാണ്. ചുരുങ്ങിയത് രണ്ട് പ്രാവശ്യമെങ്കിലും സംഭവിച്ചിട്ടുണ്ടെന്നാണ് അധികപക്ഷത്തിന്റെയും അഭിപ്രായം. രണ്ട് പ്രാവശ്യം നബിﷺ യുടെ അടുക്കൽ ജിന്നുകൾ ചെന്നിട്ടുണ്ടെന്ന് ഇബ്നു അബ്ബാസ് പ്രസ്താവിച്ചതായി ത്വബ്റാനി (റ) ഉദ്ധരിച്ചിട്ടുമുണ്ട്. (رواه في الأوسط)

നബിﷺയുടെ വെളിപാടിനെപ്പറ്റി ജിന്നുകൾ ആദ്യമായി അറിയാനിടവന്ന സംഭവത്തെപ്പറ്റിയാണ് ഇബ്നുഅബ്ബാസ് (റ)ന്റെ ഹദീഥിൽ പ്രസ്താവിച്ചതെന്നും, ആ അവസരത്തിൽ തിരുമേനി അവരെ കണ്ടില്ലെന്നും (വഹ്യ് മൂലമാണ് അതറിഞ്ഞതെന്നും), പിന്നീട് മറ്റൊരു പ്രാവശ്യം ജിന്നുകളുടെ ദൂതൻ നബിﷺയെ വന്ന് ക്ഷണിച്ചതനുസരിച്ച് അവിടുന്ന് അവർക്ക് ക്വുർആൻ കേൾപ്പിക്കുകയുണ്ടായെന്നും, അതാണ് ഇബ്നു മസ്ഊദ് (റ) ഉദ്ധരിച്ച സംഭവമെന്നും ഇമാം ബൈഹക്വീ (റ) ചൂണ്ടിക്കാട്ടിയിരിക്കുന്നു. (كما في الفتح وابن كثير)

ഇന്നത്തെ പുരോഗമനവാദക്കാരുടെ പരിഷ്കൃതാശയങ്ങളിൽ ഒന്നാണല്ലോ ജിന്നുവർഗത്തിന്റെ നിഷേധം. ജിന്നുകൾ എന്ന് പറയുന്നത് ചില അപരിഷ്കൃത മനുഷ്യവർഗമാണെന്നാണ് അവരുടെ വാദം. ഈ വാദത്തിനുവേണ്ടി വളരെ ക്വുർആൻ വാക്യങ്ങളെ ദുർവ്യാഖ്യാനം ചെയ്യാനും, നിരവധി ഹദീഥുകളെ കണ്ണുചിമ്മി നിഷേധിക്കുവാനും അവർ നിർബന്ധിതരാകുന്നതും നാം കാണാറുണ്ട്. അക്കൂട്ടത്തിൽ, ഇവിടെ (29-ാം വചനത്തിൽ) പ്രസ്താവിച്ച ജിന്നുകളുടെ സംഘം (نفر من الجن) കൊണ്ടുദ്ദേശ്യവും മനുഷ്യർ തന്നെയാണെന്ന് ഇവർ പറയുന്നു. മക്കാമുശ്രിക്കുകളുടെ ഉപദ്രവത്തെ ഭയന്ന് പട്ടണത്തിലേക്ക് വരുവാൻ ധൈര്യപ്പെടാത്ത ഏതോ അന്യദേശക്കാരായിരുന്നു അതെന്നും, നബി ﷺ യുമായി പട്ടണത്തിന് വെളിയിൽവെച്ച് സ്വകാര്യ കൂടിക്കാഴ്ച നടത്തുകയാണ്അവർ ചെയ്തിരുന്നതെന്നും ആ സംഭവമാണ് ഇവിടെ പ്രസ്താവിച്ചതെന്നുമാണ് അവരുടെ കണ്ടുപിടുത്തം. എന്നാൽ, സൂ: ജിന്നിലെ ആദ്യവചനത്തിൽ നബിﷺയിൽ നിന്ന് ജിന്നുകൾ ക്വുർആൻ കേട്ടതിനെപ്പറ്റി പറയുന്നത് ഇങ്ങനെയാണ്: قل أوحي إلى أنه استمع نفر من الجن(ജിന്നുകളിൽ നിന്നൊരു കൂട്ടർ ശ്രദ്ധിച്ചു കേട്ടുവെന്ന് എനിക്ക് വഹ്യ് നൽകപ്പെട്ടിരിക്കുന്നുവെന്ന് പറയുക.) അപ്പോൾ, ജിന്നുകൾ ക്വുർആനിലേക്ക് ശ്രദ്ധകൊടുത്ത വിവരം നബിﷺ അറിയുന്നത് വഹ്യ്മുഖേനയാ

ണല്ലോ. ഈ സംഗതി ഇബ്നു മസ്ഊദ് (റ)ൽ നിന്ന് നാം ഒന്നാമതായി ഉദ്ധരിച്ച ഹദീഥിലും പ്രസ്താവിച്ചിട്ടുണ്ട്. നബിﷺയുടെ അടുക്കൽ ജിന്നുകൾ വന്ന സംഭവം ഒരിക്കൽ മാത്രമേ ഉണ്ടായിട്ടുള്ളൂവെങ്കിൽ, ആ സംഭവത്തെക്കുറിച്ചുതന്നെയാണ് ഈ പറഞ്ഞിരിക്കുന്നത്. അതല്ല- ഹദീഥുകളിൽനിന്നും മഹാൻമാരുടെ പ്രസ്താവനകളിൽനിന്നും മനസ്സിലാകുന്നത്പോലെ- ഒന്നിലധികം പ്രാവശ്യം അത് സംഭവിച്ചിട്ടുണ്ടെങ്കിൽ, അവയിൽ ആദ്യത്തേതിനെക്കുറിച്ചായിരിക്കും ഈ പറഞ്ഞിരിക്കുന്നത്. ഇവർ ജൽപിക്കുന്നത്പോലെ, ജിന്നുകളുടെ സംഘം എന്ന് പറഞ്ഞതിന്റെ വിവക്ഷ നബിﷺയുമായി സ്വകാര്യ കൂടിക്കാഴ്ച നടത്തിയ ഏതൊ ഒരു വിഭാഗം മനുഷ്യൻമാരായിരുന്നുവെങ്കിൽ, നബിﷺ അവരെ കാണാതിരിക്കുന്നതെങ്ങനെ?! ഒരു സംഘം മനുഷ്യൻമാർ നബിﷺയുമായി കൂടിക്കാഴ്ച നടത്തുകയും ചെയ്ത വിവരം നബിﷺക്ക് ക്വുർആൻ കേൾക്കുകയും, അവർ നാട്ടിൽ ചെന്ന് അതുപ്രകാരം പ്രബോധനം നടത്തുകയും ചെയ്ത വിവരം നബിﷺക്ക് വഹ്യ് വന്നപ്പോൾ മാത്രമേ അറിയുവാൻ കഴിഞ്ഞുള്ളൂവെന്ന് പറയുവാൻ ബുദ്ധിയുള്ളവരാരെങ്കിലും മുതിരുമോ?!

ചുരുക്കത്തിൽ, ജിന്ന് എന്ന് ഒരു പ്രത്യേക വർഗമില്ലെന്ന ഇവരുടെ വാദത്തിൽ നിന്ന് ഉത്ഭവിച്ച അനേകം പൊള്ളയായ വ്യാഖ്യാനങ്ങളിൽ ഒന്നുമാത്രമാണ് ഇതും. അതുകൊണ്ട് അതിനെപ്പറ്റി ഇവിടെ കൂടുതൽ ചർച്ച ചെയ്യേണ്ടതില്ല. ജിന്നുവർഗത്തെക്കുറിച്ച് ക്വുർആന്റെയും, ഹദീഥിന്റെയും പ്രസ്താവനകൾക്ക് എതിരായി ഈ പുരോഗമനക്കാർഇറക്കുമതി ചെയ്തിട്ടുള്ള എല്ലാ നവീനവാദങ്ങളെയും സൂ: ഹിജ്റിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ നാം ശക്തിയുക്തം ഖണ്ഡിച്ച് കഴിഞ്ഞതാണ്. ക്വുർആനിലും ഹദീഥിലും യഥാർത്ഥത്തിൽ വിശ്വസിക്കുന്ന ഏതൊരു സത്യാന്വേഷിക്കും മതിയായ തെളിവ് സഹിതം ജിന്നുകളെ സംബന്ധിച്ച് പല വിവരങ്ങളും അതിൽ നാം ഉൾക്കൊള്ളിക്കുകയും ചെയ്തിരിക്കുന്നു. അവിടെ നോക്കുക.

أَوَلَمْ يَرَوْا۟ أَنَّ ٱللَّهَ ٱلَّذِى خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ وَلَمْ يَعْىَ بِخَلْقِهِنَّ بِقَٰدِرٍ عَلَىٰٓ أَن يُحْـِۧىَ ٱلْمَوْتَىٰ ۚ بَلَىٰٓ إِنَّهُۥ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٣٣﴾

**(33) അവർക്ക് കണ്ടുകൂടേ, ആകാശങ്ങളെയും ഭൂമിയെയും സൃഷ്ടിക്കുകയും, അവയെ സൃഷ്ടിച്ചതുകൊണ്ട് ക്ഷീണിക്കാതിരിക്കുകയും ചെയ്തവനായ അല്ലാഹു, മരണപ്പെട്ടവരെ ജീവിപ്പിക്കുവാൻ കഴിയുന്നവൻ തന്നെയാണെന്ന്?! അല്ലാതേ! നിശ്ചയമായും, അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവൻ തന്നെ,**

وَيَوْمَ يُعْرَضُ ٱلَّذِينَ كَفَرُوا۟ عَلَى ٱلنَّارِ أَلَيْسَ هَٰذَا بِٱلْحَقِّ ۖ قَالُوا۟ بَلَىٰ وَرَبِّنَا ۚ قَالَ فَذُوقُوا۟ ٱلْعَذَابَ بِمَا كُنتُمْ تَكْفُرُونَ ﴿٣٤﴾

**﴾34﴿ അവിശ്വസിച്ചവർ നരകത്തിങ്കൽ പ്രദർശിപ്പിക്കപ്പെടുന്ന ദിവസം, (ചോദിക്കപ്പെടും:) ഇത് യഥാർത്ഥം തന്നെയല്ലേ?!**

**അവർ പറയും: (അതെ.) അല്ലാതേ- ഞങ്ങളുടെ റബ്ബ് തന്നെയാണ (സത്യം)! അവൻ [റബ്ബ്] പറയും: എന്നാൽ, നിങ്ങൾ അവിശ്വസിച്ചുകൊണ്ടിരുന്നത് നിമിത്തം ശിക്ഷ ആസ്വദിച്ചുകൊള്ളുവിൻ!**

---

﴾33﴿ أَوَلَمْ يَرَوْا۟ അവർക്ക് കണ്ടുകൂടേ, അവർ കണ്ടില്ലേ أَنَّ ٱللَّهَ നിശ്ചയമായും അല്ലാഹു ആകുന്നുവെന്ന് ٱلَّذِى خَلَقَ സൃഷ്ടിച്ചവനായ ٱلسَّمَٰوَٰتِ ആകാശങ്ങളെ وَٱلْأَرْضَ ഭൂമിയെയും وَلَمْ يَعْىَ ക്ഷീണിച്ചതുമില്ല, കുഴങ്ങുകയും ചെയ്യാത്ത بِخَلْقِهِنَّ അവയെ സൃഷ്ടിച്ചതുകൊണ്ട് بِقَٰدِرٍ കഴിവുള്ളവൻ തന്നെ (എന്ന്) عَلَىٰٓ أَن يُحْـِۧىَ ജീവിപ്പിക്കുവാൻ ٱلْمَوْتَىٰ മരണപ്പെട്ടവരെ بَلَىٰٓ അല്ലാതേ, (അതെ) إِنَّهُۥ നിശ്ചയമായും അവൻ عَلَىٰ كُلِّ شَىْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിയുന്നവനാണ് ﴾34﴿ وَيَوْمَ يُعْرَضُ പ്രദർശിപ്പിക്കപ്പെടുന്ന ദിവസം ٱلَّذِينَ كَفَرُوا۟ അവിശ്വസിച്ചവർ عَلَى ٱلنَّارِ നരകത്തിങ്കൽ أَلَيْسَ هَٰذَا ഇതല്ലേ بِٱلْحَقِّ യഥാർത്ഥം, വാസ്തവം തന്നെ قَالُوا۟ അവർ പറയും بَلَىٰ അല്ലാതേ وَرَبِّنَا ഞങ്ങളുടെ റബ്ബ് തന്നെയാണ قَالَ അവൻ പറയും فَذُوقُوا۟ എന്നാൽ നിങ്ങൾ ആസ്വദിച്ചു (രുചിച്ചു) കൊള്ളുവിൻ ٱلْعَذَابَ ശിക്ഷ بِمَا كُنتُمْ നിങ്ങളായിരുന്നതുകൊണ്ട് تَكْفُرُونَ അവിശ്വസിക്കുക

---

സത്യനിഷേധികളുടെ പര്യവസാനം മേൽവിവരിച്ച പ്രകാരമായിരിക്കും. എങ്കിലും, തൽക്കാലം ഭൂമിയിൽ വെച്ച് അവർ മൂലം സത്യവിശ്വാസികൾക്ക് കുറെ സ്വൈര്യക്കേടും ബുദ്ധിമുട്ടും അനുഭവപ്പെട്ടേക്കുമല്ലോ. അതുകൊണ്ട് ക്ഷമ കൈക്കൊള്ളുവാൻ അല്ലാഹു നബിﷺയെ ഉപദേശിക്കുന്നു:-

فَٱصْبِرْ كَمَا صَبَرَ أُو۟لُوا۟ ٱلْعَزْمِ مِنَ ٱلرُّسُلِ وَلَا تَسْتَعْجِل لَّهُمْ

**﴾35﴿ ആകയാൽ, റസൂലുകളാകുന്ന ദൃഢമനസ്കൻമാർ ക്ഷമിച്ചതുപോലെ, (നബിയേ) നീ ക്ഷമ കൈക്കൊള്ളുക; അവർക്കുവേണ്ടി നീ ധൃതിപ്പെടുകയും വേണ്ടാ.**

كَأَنَّهُمْ يَوْمَ يَرَوْنَ مَا يُوعَدُونَ لَمْ يَلْبَثُوٓا۟ إِلَّا سَاعَةً مِّن نَّهَارٍۭ ۚ بَلَٰغٌ ۚ فَهَلْ يُهْلَكُ إِلَّا ٱلْقَوْمُ ٱلْفَٰسِقُونَ ﴿٣٥﴾

**അവരോട് വാഗ്ദത്തം [താക്കീത്] ചെയ്യപ്പെടുന്ന കാര്യം [ശിക്ഷ] അവർ കാണുന്ന ദിവസം, ഒരു പകലിന്റെ ഒരു നാഴികനേരമല്ലാതെ അവർ (ഭൂമിയിൽ) താമസിച്ചിട്ടില്ലെന്ന പോലെയായിരിക്കും. (ഇത്) ഒരു പ്രബോധനമത്രെ!**

**എന്നാൽ, തോന്നിയവാസികളായ ജനങ്ങളല്ലാതെ നാശത്തിലകപ്പെടുമോ?! [ഇല്ല.]**

---

﴾35﴿ فَٱصْبِرْ ആകയാൽ (എന്നാൽ) നീ ക്ഷമിക്കുക كَمَا صَبَرَ ക്ഷമിച്ചതുപോലെ أُو۟لُوا۟ ٱلْعَزْمِ ദൃഢമനസ്കൻമാർ مِنَ ٱلرُّسُلِ റസൂലുകളാകുന്ന, റസൂലുകളിൽനിന്നുള്ള وَلَا تَسْتَعْجِل നീ ധൃതിപ്പെടുകയും ചെയ്യരുത് لَّهُمْ അവർക്കുവേണ്ടി, അവരോട് كَأَنَّهُمْ അവർ ... പോലെയിരിക്കും يَوْمَ يَرَوْنَ അവർ കാണുന്ന ദിവസം مَا يُوعَدُونَ അവരോട് വാഗ്ദത്തം (താക്കീത്) ചെയ്യപ്പെടുന്നത് لَمْ يَلْبَثُوٓا۟ അവർ താമസിച്ചിട്ടില്ലാത്ത (പോലെയിരിക്കും) إِلَّا سَاعَةً ഒരു നാഴികയല്ലാതെ مِّن نَّهَارٍۭ ഒരു പകലിൽനിന്ന്, പകലിന്റെ بَلَٰغٌ ഒരു പ്രബോധനം, എത്തിച്ചുകൊടുക്കൽ فَهَلْ يُهْلَكُ എന്നാൽ (അപ്പോൾ) നാശത്തിൽ പെടുമോ إِلَّا ٱلْقَوْمُ ജനതയല്ലാതെ ٱلْفَٰسِقُونَ തോന്നിയവാസികളായ, ദുർന്നടപ്പുകാരായ

---

أولو العزم(ദൃഢമനസ്കതയുള്ളവർ) എന്ന വിശേഷണം എല്ലാ മുർസലുകളെയും പൊതുവിൽ ഉദ്ദേശിച്ചുകൊണ്ടുള്ളതാണെന്നും, മുർസലുകളിൽ പ്രധാനികളായ ചിലരെ ഉദ്ദേശിച്ച് കൊണ്ടുള്ളതാണെന്നും വരാം. ഇങ്ങനെ രണ്ടഭിപ്രായങ്ങളും ഇവിടെയുണ്ട്. ഒന്നാമത്തേതനുസരിച്ച് من الرسل (മിനർറുസുലി) എന്ന വാക്കിന് 'റസൂലുകളാകുന്ന'എന്നും, രണ്ടാമത്തേതനുസരിച്ച് റസൂലുകളിൽ നിന്നുള്ളഎന്നും അർത്ഥമാക്കുന്നത് നന്നായിരിക്കും. രണ്ടർത്ഥത്തിനും സാധ്യതയുണ്ട്താനും. രണ്ടാമത്തെ അഭിപ്രായക്കാരിൽ ചിലർ പറയുന്നത്, സൂ: അൻആം 83- 90 ൽ പേര് പറയപ്പെട്ടിട്ടുള്ള റസൂലുകളാണ് ദൃഢമനസ്കരായ റസൂലുകൾ( أولو العزم من الرسل) എന്നാകുന്നു. വേറെ ചില അടിസ്ഥാനത്തിൽ മറ്റ് ചിലർ, ഒമ്പതെന്നും, ആറെന്നും, അഞ്ചെന്നും പറയുന്നവരുമുണ്ട്. അഞ്ച് പേരാണെന്ന അഭിപ്രായപ്രകാരം നമ്മുടെ നബിﷺയും, നൂഹ്, ഇബ്റാഹീം, മൂസാ, ഈസാ (അ) എന്നിവരുമാണത്. സൂ: ശൂറാ 13 -ാം വചനത്തിലും, സൂ: അഹ്സാബ് 7 -ാം വചനത്തിലും ഈ അഞ്ച് പേരെപ്പറ്റിയും അവരുടെ പേര് പറഞ്ഞുകൊണ്ട് പ്രസ്താ

വിച്ചിട്ടുള്ള കാര്യങ്ങൾ ഓർക്കുമ്പോൾ ഒടുവിൽ പറഞ്ഞ അഭിപ്രായത്തിനാണ് കൂടുതൽ ന്യായം കാണുന്നത്. الله أعلم

പരലോകജീവിതത്തിലെ ശിക്ഷകളും ഒടുക്കമില്ലാത്ത അനുഭവങ്ങളും കാണുമ്പോൾ മുമ്പ് തങ്ങൾക്ക് കഴിഞ്ഞുപോയ ഐഹികജീവിതം എത്രയോ തുച്ഛമായിരുന്നതായി അവർക്ക് തോന്നും. അതെ, ഒരു പകലിന്റെ ഒരു നാഴിക നേരം മാത്രമേ തങ്ങൾ ഭൂമിയിൽ താമസിച്ചിട്ടുള്ളൂവെന്നപോലെ അനുഭവപ്പെടും. സൂറത്തിന്റെ അവസാനത്തിലെ ചോദ്യം വളരെ അർത്ഥഗർഭമാകുന്നു. അല്ലാഹുവിന്റെ കൽപനകളെ ധിക്കരിച്ച് ദുർന്നടപ്പിലും, തോന്നിയവാസത്തിലും കഴിഞ്ഞുകൂടുന്നവർക്ക് കനത്ത ഒരു താക്കീതാണത്.

اللهم لك الحمد ولك المنة والفضل

سورة محمد

# 47. സൂറതു മുഹമ്മദ്

[സൂറത്തുൽ - ക്വിതാൽ എന്നും ഇതിന് പേരുണ്ട്]

മദീനഃയിൽ അവതരിച്ചത്-വചനങ്ങൾ 38-വിഭാഗം (റുകൂഅ്)4

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

ٱلَّذِينَ كَفَرُواْ وَصَدُّواْ عَن سَبِيلِ ٱللَّهِ أَضَلَّ أَعۡمَٰلَهُمۡ ﴿١﴾

**(1) അവിശ്വസിക്കുകയും, അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ജനങ്ങളെ)തടയുകയും ചെയ്തവർ (ആരോ) അവരുടെ കർമങ്ങളെ അവൻ പാഴാക്കിക്കളയുന്നതാണ്.**

وَٱلَّذِينَ ءَامَنُواْ وَعَمِلُواْ ٱلصَّٰلِحَٰتِ وَءَامَنُواْ بِمَا نُزِّلَ عَلَىٰ مُحَمَّدٍ وَهُوَ ٱلۡحَقُّ مِن رَّبِّهِمۡ كَفَّرَ عَنۡهُمۡ سَيِّـَٔاتِهِمۡ وَأَصۡلَحَ بَالَهُمۡ ﴿٢﴾

**(2) വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും, മുഹമ്മദിന്റെ മേൽ അവതരിപ്പിക്കപ്പെട്ടതിൽ-അതാകട്ടെ, തങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള യഥാർത്ഥവുമാണ്-വിശ്വസിക്കുകയും ചെയ്തവരാകട്ടെ - അവരുടെ തിൻമകളെ അവരിൽ നിന്ന് അവൻ (മാപ്പ് നൽകി) മൂടി വെക്കുകയും, അവരുടെ സ്ഥിതി നന്നാക്കുകയും ചെയ്യും.**

---

(1) ٱلَّذِينَ كَفَرُواْ അവിശ്വസിച്ചവർ وَصَدُّوا തടയുകയും ചെയ്തു عَن سَبِيلِ ٱللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് أَضَل അവൻ പിഴവിലാക്കി (പാഴാക്കി)യിരിക്കുന്നു

أَعْمَـٰلَهُمْ അവരുടെ പ്രവർത്തനങ്ങളെ ﴿2﴾ وَٱلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരാകട്ടെ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ സൽക്കർമങ്ങൾ പ്രവർത്തിക്കയും ചെയ്ത وَءَامَنُوا വിശ്വസിക്കുകയും ചെയ്ത بِمَا نُزِّلَ ഇറക്കപ്പെട്ടതിൽ عَلَىٰ مُحَمَّدٍ മുഹമ്മദിന്റെ മേൽ وَهُوَ ٱلْحَقُّ അത് യാഥാർത്ഥ്യവുമാണ് مِن رَّبِّهِمْ തങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള كَفَّرَ عَنْهُمْ അവർക്ക് (ഇവരിൽ നിന്ന്) അവൻ മൂടി (പൊറുത്തു)കൊടുക്കും سَيِّـَٔاتِهِمْ അവരുടെ തിന്മകളെ وَأَصْلَحَ അവൻ നന്നാക്കുകയും ചെയ്യും بَالَهُمْ അവരുടെ സ്ഥിതി

---

ذَٰلِكَ بِأَنَّ ٱلَّذِينَ كَفَرُوا۟ ٱتَّبَعُوا۟ ٱلْبَـٰطِلَ وَأَنَّ ٱلَّذِينَ ءَامَنُوا۟ ٱتَّبَعُوا۟ ٱلْحَقَّ مِن رَّبِّهِمْ ۚ كَذَٰلِكَ يَضْرِبُ ٱللَّهُ لِلنَّاسِ أَمْثَـٰلَهُمْ ﴿٣﴾

**﴾3﴿ (കാരണം) അത്, അവിശ്വസിച്ചവർ വ്യർത്ഥമായതിനെ പിൻപറ്റുകയും, വിശ്വസിച്ചവർ തങ്ങളുടെ റബ്ബിങ്കൽ നിന്നുള്ള യഥാർത്ഥത്തെ പിൻപറ്റുകയും ചെയ്തിരിക്കകൊണ്ടാണ്. അപ്രകാരം, ജനങ്ങൾക്ക് അവരുടെ മാതിരികൾ അല്ലാഹു വിവരിച്ചു കൊടുക്കുന്നു.**

---

﴿3﴾ ذَٰلِكَ بِأَنَّ അത് എന്തെന്നാൽ ٱلَّذِينَ كَفَرُوا۟ അവിശ്വസിച്ചവർ ٱتَّبَعُوا۟ അവർ പിൻമാറി ٱلْبَـٰطِلَ വ്യർത്ഥമായത് وَأَنَّ ٱلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരാകട്ടെ ٱتَّبَعُوا۟ അവർ പിൻപറ്റി ٱلْحَقَّ യഥാർത്ഥം, ന്യായം مِن رَّبِّهِمْ തങ്ങളുടെ റബ്ബിങ്കൽനിന്നുള്ള كَذَٰلِكَ അപ്രകാരം يَضْرِبُ ٱللَّهُ അല്ലാഹു ആക്കുന്നു, വിവരിക്കുന്നു لِلنَّاسِ മനുഷ്യർക്ക് أَمْثَـٰلَهُمْ അവരുടെ ഉപമ(ഉദാഹരണം, മാതിരി)കളെ

---

രണ്ടാം വചനത്തിൽ ആദ്യം വിശ്വസിച്ചു (آمنوا) എന്ന് മൊത്തത്തിൽ പറഞ്ഞ ശേഷം നബിﷺക്ക് അവതരിപ്പിക്കപ്പെട്ടതിലും വിശ്വസിച്ചു എന്ന് പ്രത്യേകം എടുത്തു പറഞ്ഞിരിക്കുന്നു. പൂർവ്വവേദങ്ങളിലും അവയിലടങ്ങിയ തത്വങ്ങളിലും, മുൻ പ്രവാചകൻമാരിലുമെല്ലാം ഓരോ സത്യവിശ്വാസിയും മൊത്തത്തിൽ വിശ്വസിക്കേണ്ടതാണ്. നബിﷺക്ക് ലഭിച്ച വേദഗ്രന്ഥമാകുന്ന ഖുർആനിൽ പ്രത്യേകമായും വിശ്വസിക്കേണ്ടതുമുണ്ട്. ഇതാണ് അങ്ങിനെ പറയുവാൻ കാരണം.

സത്യവിശ്വാസികളുടെയും, അവിശ്വാസികളുടെയും സ്ഥിതി ഗതികൾ മേൽവിവരിച്ച പ്രകാരമായിരിക്കെ രണ്ടു വിഭാഗക്കാരും തമ്മിൽ ഒത്തിണങ്ങിക്കൊണ്ട് സമാധാനപരമായ ഒരന്തരീഷം നിലനിൽക്കുവാൻ മാർഗമില്ല. തമ്മിൽ സംഘർഷവും, സംഘട്ടനവും അനിവാര്യമാണ്. അല്ല, ആരംഭിച്ചു കഴിഞ്ഞിട്ടുമുണ്ട്. അതുകൊണ്ട് സമരഘട്ടത്തിൽ സ്വീകരിക്കേണ്ടുന്ന ചില നയങ്ങളെപ്പറ്റി പ്രസ്താവിക്കുന്നു.

فَإِذَا لَقِيتُمُ ٱلَّذِينَ كَفَرُوا۟ فَضَرْبَ ٱلرِّقَابِ حَتَّىٰٓ إِذَآ أَثْخَنتُمُوهُمْ فَشُدُّوا۟ ٱلْوَثَاقَ فَإِمَّا مَنًّۢا بَعْدُ وَإِمَّا فِدَآءً حَتَّىٰ تَضَعَ ٱلْحَرْبُ أَوْزَارَهَا

**﴾4﴿ അതിനാൽ, നിങ്ങൾ അവിശ്വസിച്ചവരുമായി (യുദ്ധത്തിൽ)കണ്ടുമുട്ടിയാൽ, പിരടികൾ വെട്ടുക! അങ്ങിനെ, നിങ്ങൾ അവരെ (നിർദ്ദയം) ബലഹീനമാക്കിയാൽ അപ്പോൾ ബന്ധനം മുറുക്കി, [ശക്തമാക്കി] ക്കൊള്ളുവിൻ. എന്നിട്ട് പിന്നീട് - ഒന്നുകിൽ ദാക്ഷിണ്യം ചെയ്യുക. ഒന്നുകിൽ തെണ്ടം [മോചനമൂല്യം] വാങ്ങിവിടുക ; യുദ്ധം അതിന്റെ ഭാരങ്ങൾ (ഇറക്കി) വെക്കുന്നത്വരേക്കും (ഇങ്ങിനെ വേണം) അതാണ് (വേണ്ടത്).**

ذَٰلِكَ وَلَوْ يَشَآءُ ٱللَّهُ لَٱنتَصَرَ مِنْهُمْ وَلَٰكِن لِّيَبْلُوَا۟ بَعْضَكُم بِبَعْضٍ ۗ وَٱلَّذِينَ قُتِلُوا۟ فِى سَبِيلِ ٱللَّهِ فَلَن يُضِلَّ أَعْمَٰلَهُمْ ﴿٤﴾

**അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ, അവൻ (സ്വന്തംതന്നെ) അവരിൽ നിന്ന് (പ്രതികാരം നടത്തി) രക്ഷാനടപടി എടുക്കുമായിരുന്നു. എങ്കിലും, നിങ്ങളിൽ ചിലരെ, ചിലരെക്കൊണ്ട് പരീക്ഷണം ചെയ്‌വാൻ വേണ്ടിയത്രെ (അത്). അല്ലാഹുവിന്റെ മാർഗത്തിൽ കൊല്ലപ്പെട്ടവരാകട്ടെ, അവരുടെ കർമങ്ങളെ അവൻ പാഴാക്കുന്നതേയല്ല.**

سَيَهْدِيهِمْ وَيُصْلِحُ بَالَهُمْ ﴿٥﴾

**﴾5﴿ അവൻ അവരെ (ലക്ഷ്യത്തിലേക്ക്) നയിച്ചുകൊള്ളുന്നതാണ് ; അവരുടെ സ്ഥിതി നന്നാക്കുകയും ചെയ്യും.**

وَيُدۡخِلُهُمُ ٱلۡجَنَّةَ عَرَّفَهَا لَهُمۡ ﴿٦﴾

**﴾6﴿ അവരെ അവൻ സ്വർഗത്തിൽ പ്രവേശിപ്പിക്കുകയും ചെയ്യും ; അത വൻ അവർക്ക് (നേരത്തെ) പരിചയ പ്പെടുത്തിയിരിക്കുന്നു.**

---

﴾4﴿ فَإِذَا لَقِيتُمُ അതിനാൽ നിങ്ങൾ കണ്ടുമുട്ടിയാൽ ٱلَّذِينَ كَفَرُوا۟ അവിശ്വസിച്ച വരെ فَضَرۡبَ ٱلرِّقَابِ എന്നാൽ പിരടികൾ വെട്ടുക حَتَّىٰٓ إِذَآ أَثۡخَنتُمُوهُمۡ അങ്ങനെ നിങ്ങ ളവരെ ബലഹീനമാക്കിയാൽ, നിർദ്ദയം പെരുമാറിയാൽ فَشُدُّوا۟ അപ്പോൾ മുറു ക്കുവിൻ, കഠിനമാക്കുക ٱلۡوَثَاقَ ബന്ധനത്തെ فَإِمَّا مَنَّۢا എന്നിട്ട് ഒന്നുകിൽ ദാക്ഷിണ്യം ചെയ്യുക بَعۡدُ പിന്നീട് وَإِمَّا فِدَآءً ഒന്നുകിൽ തെണ്ടംവാങ്ങി വിടുക حَتَّىٰ تَضَعَ (ഇറ ക്കി) വെക്കുന്നത്വരെ ٱلۡحَرۡبُ യുദ്ധം, പട أَوۡزَارَهَا അതിന്റെ ഭാരങ്ങളെ ذَٰلِكَ അതാണ് وَلَوۡ يَشَآءُ ٱللَّهُ അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ لَٱنتَصَرَ അവൻ രക്ഷാനടപടിയെ ടുക്കും, സഹായം നേടും مِنۡهُمۡ അവരിൽ നിന്ന്, അവരോട് وَلَٰكِن പക്ഷേ, എങ്കിലും لِّيَبۡلُوَا۟ അവൻ പരീക്ഷണം ചെയ്യാനാണ് بَعۡضَكُم നിങ്ങളിൽ ചിലരെ بِبَعۡضٍ ചില രെക്കൊണ്ട് وَٱلَّذِينَ قُتِلُوا۟ കൊല്ലപ്പെട്ടവരാകട്ടെ فِي سَبِيلِ ٱللَّهِ അല്ലാഹുവിന്റെ മാർഗ ത്തിൽ فَلَن يُضِلَّ അവൻ പാഴാക്കുന്നതേയല്ല أَعۡمَٰلَهُمۡ അവരുടെ പ്രവർത്തനങ്ങളെ ﴾5﴿ سَيَهۡدِيهِمۡ അവൻ അവരെ നേർവഴിയിലാക്കുന്നതാണ് (ലക്ഷ്യത്തിലേക്ക്) നയി ച്ചുകൊള്ളും وَيُصۡلِحُ നന്നാക്കുകയും ചെയ്യും بَالَهُمۡ അവരുടെ സ്ഥിതി ﴾6﴿ وَيُدۡخِلُهُمُ അവരെ പ്രവേശിപ്പിക്കുകയും ചെയ്യും ٱلۡجَنَّةَ സ്വർഗത്തിൽ عَرَّفَهَا അതിനെ അവൻ പരിചയപ്പെടുത്തിയിരിക്കുന്നു لَهُمۡ അവർക്ക്

---

ഈ വചനങ്ങളിൽ പ്രധാനപ്പെട്ട പല തത്വങ്ങളും നിയമങ്ങളും അടങ്ങി യിരിക്കുന്നു. അവയെ ഇങ്ങിനെ സംഗ്രഹിക്കാം :

1) ഇസ്‌ലാമിന്റെ ശത്രുക്കളുമായി യുദ്ധത്തിൽ ഏറ്റുമുട്ടിയാൽ കഴിവതും ശത്രുക്കളെ നിർദ്ദയം കൊലപ്പെടുത്തേണ്ടതാണ്. യുദ്ധം കൂടാതെ കഴിക്കുവാ നാണ് ഇസ്‌ലാമിന്റെ ആഗ്രഹമെങ്കിലും, അനിവാര്യമാകുന്ന ഘട്ടത്തിൽ അത് യുദ്ധത്തിന് തയ്യാറാകുന്നു. അങ്ങിനെ ഏറ്റുമുട്ടിക്കഴിഞ്ഞാൽ അവിടെപ്പിന്നെ ശത്രു ക്കളെ കഴിയുന്നത്ര ബലഹീനമാക്കുവാൻ ശ്രമിക്കാതിരിക്കുന്നത് വിഡ്ഢിത്തവും ആപൽകരവുമായിരിക്കുമല്ലോ.

2) ശത്രുവിന് ബലക്ഷയം വന്നു കഴിഞ്ഞാൽ, പിന്നെ കയ്യിൽ കിട്ടിയ വരെ പിടിച്ചു ബന്ധനത്തിലാക്കുകയാണ് വേണ്ടത്. ബന്ധനത്തിൽ നിന്ന് ഉപാ യത്തിലോ മറ്റോ രക്ഷപ്പെടുവാൻ സാധിക്കാത്തവിധം അത് കർശനമായ രൂപ

ത്തിലായിരിക്കേണ്ടതുമാണ്. എന്നാൽ, ശത്രുക്കളിൽ കൊല മുഖേന ദൗർബ്ബല്യം നേരിടുന്നതിന് മുമ്പ് അവരെ ചിറപിടിച്ചു ബന്ധത്തിലാക്കുന്ന നയം പാടില്ലാത്തതാകുന്നു. ബദ്ർ യുദ്ധത്തിൽവെച്ചും ശത്രുക്കളിൽ പലരെയും ബന്ധനത്തിലാക്കുകയും, മോചനമൂല്യം വാങ്ങി വിട്ടയക്കുകയും ചെയ്തതിനെപ്പറ്റി സൂ: അൻഫാൽ 67-68 ൽ അല്ലാഹു ആക്ഷേപിച്ചുകൊണ്ട് ഇങ്ങിനെ പറഞ്ഞിരിക്കുന്നു: ماكان لنبي أن يكون له أسرى حتى يثخن في الأرض تريدون عرض الدنيا – إلى قوله : عذاب عظيم –الأنفال (സാരം : 'ഭൂമിയിൽ - ശത്രുക്കളെ - നിർദ്ദയം പരാജയപ്പെടുത്തുന്നതുവരെ ഒരു പ്രവാചകനും തന്നെ കുറെ ബന്ധനസ്ഥർ ഉണ്ടായിരിക്കുവാൻ പാടില്ല. നിങ്ങൾ ഐഹിക വിഭവം ഉദ്ദേശിക്കുന്നു. അല്ലാഹു പരലോകത്തെയും ഉദ്ദേശിക്കുന്നു. അല്ലാഹു പ്രതാപശാലിയും യുക്തിമാനുമാകുന്നു. അല്ലാഹുവിങ്കൽനിന്നുള്ള ഒരു നിശ്ചയം മുമ്പ് കഴിഞ്ഞിട്ടില്ലായിരുന്നുവെങ്കിൽ, നിങ്ങൾമേടിച്ചതിന്റെ കാര്യത്തിൽ നിങ്ങൾക്ക് വമ്പിച്ച ശിക്ഷ ബാധിക്കുമായിരുന്നു'. '8:67, 68' ഇബ്നു കഥീർ (റ) പ്രസ്താവിച്ചതുപോലെ, സൂ: അൻഫാലിലെ ഈ വചനമാണ് ആദ്യം അവതരിച്ചിട്ടുള്ളതെന്നാണ് മനസ്സിലാകുന്നത്. الله أعلم

3) ബന്ധനത്തിലാക്കിക്കഴിഞ്ഞശേഷം, ബന്ധനത്തിൽ അകപ്പെട്ടവരെ യുക്തമനുസരിച്ച് ഒന്നുകിൽ ദയാദാക്ഷിണ്യം കാണിച്ചു നിരുപാധികം വിട്ടയക്കാം. അല്ലെങ്കിൽ മോചനമൂല്യം വാങ്ങി വിട്ടുകൊടുക്കാം. രണ്ടിൽ ഏതാണ് വേണ്ടത്, മോചനമൂല്യം എന്തായിരിക്കണം, അതിൽ എന്തെല്ലാം ഉപാധികൾ നിശ്ചയിക്കാം ആദിയായ കാര്യങ്ങളെല്ലാം-സന്ദർഭവും പരിതഃസ്ഥിതിയും കണക്കിലെടുത്തുകൊണ്ട്-മുസ്ലിംകളുടെ നേതാവിന് തീരുമാനിക്കാവുന്നതാണ്.

4) ഈ നയം-യുദ്ധത്തിൽവെച്ച് കഴിയുന്നതും നിർദ്ദയം ശത്രുക്കളെ കൊന്നൊടുക്കി, പരാജയപ്പെടുത്തുക; പിന്നീട് കിട്ടിയവരെ ബന്ധനത്തിലാക്കുക. അതിന്ശേഷം ദാക്ഷിണ്യമായി വിട്ടയക്കുകയോ, തെണ്ടം വാങ്ങി വിട്ടയക്കുകയോ ചെയ്യുക എന്ന സമ്പ്രദായം - യുദ്ധഭാരം അവസാനിക്കുന്ന കാലംവരെ തുടരേണ്ടതാണ്. അതായത്, ഇസ്ലാമിന്റെ ശത്രുക്കൾ അതിന് കീഴടങ്ങുകയോ, മുസ്ലിംകളുമായി സഖ്യത്തിലും സമാധാനത്തിലും കഴിഞ്ഞുകൂടുകയോ ചെയ്യുക വഴി യുദ്ധത്തിന്റെ ആവശ്യമില്ലെന്ന് വരുന്നത് വരെ ഈ നയം സ്വീകരിക്കേണ്ടതാണ്.

5) യുദ്ധം മുഖേനയല്ലാതെതന്നെ അവിശ്വാസികളെ ശിക്ഷിക്കുവാനും അവരുടെ അക്രമങ്ങൾക്ക് പ്രതികാര നടപടി എടുത്ത് ഇസ്ലാമിന് വിജയം നൽകുവാനും അല്ലാഹുവിന് വേണമെങ്കിൽ കഴിയും. പക്ഷേ, അവനത് ചെയ്യാത്തത് സത്യവിശ്വാസികളുടെ വിശ്വാസശക്തി, സഹനം, ക്ഷമ, ത്യാഗസന്നദ്ധത ആദിയായ ഗുണങ്ങൾ പരീക്ഷിക്കുവാൻവേണ്ടിയാകുന്നു. നിങ്ങളിൽനിന്ന് സമരം ചെയ്യുന്നവരെയും, ക്ഷമാശീലൻമാരെയും വേർതിരിച്ചറിയാതെ നിങ്ങൾക്ക് സ്വർഗത്തിൽ പ്രവേശിക്കാമെന്ന് നിങ്ങൾ വിചാരിക്കുന്നുണ്ടോ?( أم حسبتم أن تدخلوا الجنة الخ)

എന്ന് സൂ: ആലുഇംറാൻ 142 ൽ അല്ലാഹു പറഞ്ഞിരിക്കുന്നു. താഴെ 31-ാം വചനത്തിലും ഈ പരീക്ഷണത്തെക്കുറിച്ച് പറയുന്നുണ്ട്.

6) യുദ്ധത്തിൽ സത്യവിശ്വാസികൾ കൊല്ലപ്പെടുക സ്വാഭാവികമാണ്. എന്നാൽ, അല്ലാഹുവിന്റെ മാർഗത്തിൽ-തൗഹീദിന്റെ വാക്യം ഉന്നതിപ്പെടുത്തുവാനുള്ള ധർമ യുദ്ധത്തിൽ-രക്ത സാക്ഷികളായവരുടെ കർമങ്ങൾ ഒന്നും പാഴാക്കാതെ അവൻ തക്കതായ പ്രതിഫലം നൽകുകയും അവരുടെ സ്ഥിതിഗതികൾ നന്നാക്കി ത്തീർക്കുകയും അവർക്ക് നേരത്തെത്തന്നെ-ക്വുർആൻ വഴിയും, നബി ﷺ വഴിയും - പരിചയപ്പെടുത്തിക്കൊടുത്തിട്ടുള്ള സ്വർഗത്തിൽ പ്രവേശിപ്പിക്കുകയും ചെയ്യുന്നതാണ്. അല്ലാഹുവിന്റെ മാർഗത്തിൽ കൊല്ലപ്പെട്ട രക്തസാക്ഷികളുടെ ശ്രേഷ്ഠതയെക്കുറിച്ചുള്ള ക്വുർആൻ വചനങ്ങളും നബിവചനങ്ങളും പ്രസിദ്ധങ്ങളാണല്ലോ. യുദ്ധത്തിൽ കൊല്ലപ്പെട്ടവർക്ക് തങ്ങളുടെ മരണം യാതൊരു തരത്തിലും നഷ്ടകരമല്ലെന്ന് മാത്രമല്ല, വമ്പിച്ച ഭാഗ്യം കൂടിയായിരിക്കുന്നതാണ്.

യുദ്ധത്തിൽ ബന്ധനസ്ഥരാക്കപ്പെട്ടവരെ സംബന്ധിച്ച് ഒന്നുകിൽ ദയ നൽകി വിട്ടയക്കുക, അല്ലെങ്കിൽ മോചനമൂല്യത്തിൻമേൽ വിട്ടയക്കുക എന്നീ രണ്ട് കാര്യങ്ങളാണ് അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത്. എന്നാൽ, അതിനുപുറമെ കൊലപ്പെടുത്തുക, അടിമയാക്കുക എന്നീ രണ്ട് കാര്യങ്ങൾകൂടി നബി ﷺ യുടെയും ഖുലഫാഉർറാശിദീന്റെയും കാലത്ത് നടന്നിട്ടുണ്ട്. അതുകൊണ്ട് ഈ വിഷയത്തിൽ പണ്ഡിതൻമാർക്കിടയിൽ പല അഭിപ്രായവ്യത്യാസങ്ങളും കാണാം. പ്രസ്തുത അഭിപ്രായങ്ങളും, ഓരോന്നിന്റെ തെളിവുകളും, വിശദീകരണങ്ങളും ഇവിടെ ഉദ്ധരിച്ചു ദീർഘിപ്പിക്കുന്നില്ല. അതിൽ വലിയ പ്രയോജനവും കാണുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ, നിരുപാധികം വിടുകയോ, മോചനമൂല്യം വാങ്ങിവിടുകയോ മാത്രമേ പാടുള്ളൂ-ഏത് പരിതഃസ്ഥിതിയിലും മറ്റൊരു മാർഗവും സ്വീകരിച്ചുകൂടാ-എന്ന് കർശനമായി ശാസിക്കുകയല്ല ഈ ആയത്തിന്റെ താൽപര്യമെന്നും, കേവലം ചില നിർദ്ദേശങ്ങൾ നൽകലാണ് ഉദ്ദേശ്യമെന്നും, അതത് സന്ദർഭങ്ങളിൽ മുസ്ലിംകൾക്ക് കൂടുതൽ ഗുണകരം ഏതാണോ അത് സ്വീകരിക്കുവാൻ നേതാവിന് സ്വാതന്ത്ര്യമുണ്ടെന്നുമാണ് ഭൂരിപക്ഷം പണ്ഡിതന്മാരുടെയും അഭിപ്രായം.

ഈ വിഷയത്തിലുള്ള പണ്ഡിതാഭിപ്രായവും അവയുടെ തെളിവുകളും ഉദ്ധരിച്ചുകൊണ്ട് മർഹൂം സയ്യിദ് ക്വുത്വുബ് (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ രേഖപ്പെടുത്തിയ ചില കുറിപ്പുകൾ ശ്രദ്ധേയമാകുന്നു. അവയുടെ രത്നച്ചുരുക്കം ഇവിടെ ഉദ്ധരിക്കുന്നത് പ്രയോജനകരമായിരിക്കും. അതിങ്ങിനെ വിവരിക്കാം : 'യുദ്ധത്തിൽ ബന്ധനസ്ഥരാക്കപ്പെട്ട വരെ ഒന്നുകിൽ ദാക്ഷിണ്യം കാണിച്ചു വിട്ടയക്കുക (المن) അല്ലെങ്കിൽ മോചനമൂല്യം നിശ്ചയിച്ചു വിട്ടുകൊടുക്കുക (الفداء) എന്നീ രണ്ട് കാര്യംമാത്രമാണ് ഇസ്ലാമിന്റെ അടിസ്ഥാനപരമായ പൊതുനയം. മറ്റുള്ളതെല്ലാം, ബന്ധനത്തിലകപ്പെട്ടവരെ സംബന്ധിക്കുന്ന പ്രത്യേക പരിതഃസ്ഥി

തികളെ മുൻനിറുത്തി മാത്രം അനുവർത്തിക്കപ്പെട്ട നടപടികളായിരുന്നു. അങ്ങിനെയുള്ള ഏതെങ്കിലും പരിതഃസ്ഥിതികൾ നേരിടുമ്പോൾ അവയിൽ കരണീയവും യുക്തവുമായത് സ്വീകരിക്കാമെന്നാണ് നബിﷺയുടെയും സ്വഹാബികളുടെയും ചര്യകൾ കാട്ടിത്തരുന്നത്.അല്ലാതെ അവയൊന്നും ഇസ്‌ലാമിലെ സ്ഥിരമായ നയങ്ങളെന്ന നിലക്കല്ല. ഇസ്‌ലാമിന്റെ സ്ഥിരമായ പൊതുനിയമം ഈ ആയത്തിൽ കാണുന്ന രണ്ട് കാര്യങ്ങളിലൊന്ന് സ്വീകരിക്കുക എന്നുള്ളതാണ്'. (ملخصا من ظلال القرآن)

നബിﷺയുടെയും സ്വഹാബത്തിന്റെയും കാലത്ത് ഈ രണ്ടു കാര്യങ്ങൾക്ക് പുറമെ ഉണ്ടായിട്ടുള്ള മറ്റു നടപടികളെപ്പറ്റി ശരിക്ക് പരിശോധിക്കുമ്പോൾ ഈ സംഗതി ബോധ്യമാകുന്നതാണ്. നബിﷺ കൊലക്ക് വിധിച്ചവരുടെ കാര്യം എടുക്കുക : യുദ്ധത്തിൽ പങ്കെടുത്തവരെന്ന നിലക്കും ബന്ധനത്തിലകപ്പെട്ടവരെന്ന നിലക്കും മാത്രമല്ല അവരെ വധിച്ചതെന്ന് കാണാം. വധിക്കപ്പെട്ട ഓരോ വ്യക്തിയും നബിﷺക്കും ഇസ്‌ലാമിനും എതിരിൽ പ്രകോപനപരവും കടുത്തതുമായ ഉപദ്രവത്തിൽ പേരെടുത്തവരായിരുന്നു. യുദ്ധത്തിലല്ലാതെ മറ്റു പ്രകാരത്തിൽ പിടികിട്ടിയാലും അവർ വധിക്കപ്പെടേണ്ടവരുമായിരുന്നു. നബിﷺകൊലക്കുവിധിച്ച നള്ർ, ഉക്ബഃ, ഇബ്നു ഖത്വൽ, കവിയായിരുന്ന അബൂഅസ്സഃ ( نضر بن الحارث ، عقبة بن أبي معيط ، ابن خطل ، ابوعزة الشاعر ) മുതലായി കൊല്ലപ്പെട്ട ഓരോരുത്തരുടെയും ചരിത്രത്തിൽ നിന്ന് ഇത് വ്യക്തമായി മനസ്സിലാക്കാം. ക്വുറൈളഃ ഗോത്രക്കാരായ യഹൂദികളാകട്ടെ, കരാർലംഘനം, കുതന്ത്രം, അട്ടിമറി ആദിയായവ പതിവാക്കിയവരായിരുന്നു. മാത്രമല്ല, അവരുടെ ആവശ്യപ്രകാരം അവർതന്നെ സ്വീകരിച്ച ഒരു മദ്ധ്യസ്ഥൻ (സഅ്ദുബ്നു മുആദ് - റ) തീരുമാനിച്ച വിധി നബിﷺനടപ്പിൽ വരുത്തുകമാത്രമാണ് ചെയ്തതും. ചുരുക്കത്തിൽ, നബിﷺയാകട്ടെ ഖുലഫാഉർ-റാശിദീനാകട്ടെ, യുദ്ധത്തിൽ ബന്ധനസ്ഥരാക്കപ്പെട്ടവരെ, കൊലക്ക് വിധിച്ചിട്ടുള്ള ഏതൊരു സംഭവം നോക്കിയാലും യുദ്ധത്തിൽ പങ്കെടുത്തതല്ലാത്ത ഒരു പ്രത്യേക കാരണം അതിന് പിന്നിലുണ്ടായിരിക്കുന്നതാണ്. യുദ്ധക്കളത്തിൽനിന്ന് പിൻതിരിഞ്ഞോടുന്നവരെയും, യുദ്ധശാലികളല്ലാത്ത വൃദ്ധൻമാർ, കുട്ടികൾ, സ്ത്രീകൾ മുതലായവരെയും കൊല്ലരുതെന്നും, യുദ്ധത്തിൽ മുറിവേറ്റു കിടക്കുന്നവരെ ജീവഹാനി വരുത്തരുതെന്നും മറ്റും നബിﷺകർശനമായി വിരോധിച്ചിട്ടുള്ളതും പ്രസ്താവ്യമാണ്.

ബന്ധനത്തിൽപെട്ടവരെ അടിമകളാക്കിയ പരിതഃസ്ഥിതികൾ പരിശോധിച്ചാലും അങ്ങിനെത്തന്നെ. യുദ്ധത്തിൽ പിടിക്കപ്പെട്ടവരെ അടിമകളാക്കുന്ന സമ്പ്രദായം അന്ന് പൊതുവിൽ അംഗീകരിക്കപ്പെട്ടുവന്നിരുന്ന ഒരു നയമായിരു

ന്നു. മുസ്‌ലിംകളിൽനിന്ന് ബന്ധനത്തിലാക്കപ്പെടുന്നവരെ ശത്രുക്കൾ അടിമകളാക്കുന്ന ആ പരിതഃസ്ഥിതി നിലവിലുള്ളപ്പോൾ, ശത്രുക്കളിൽനിന്ന് പിടിക്കപ്പെടുന്ന ചിലരിലും അത് അനുവർത്തിക്കപ്പെടേണ്ടതുണ്ടായിരുന്നു. ശത്രുക്കൾ പിടിച്ചുവെച്ച മുസ്‌ലിംകളെ പകരം വിട്ടുതരുകയെന്ന ഉപാധിയോടുകൂടി അവരിൽ നിന്ന് ബന്ധനത്തിലകപ്പെട്ടവരെ നബിﷺവിട്ടുകൊടുക്കുകയുണ്ടായതും പ്രസ്താവ്യമാണ്. ബന്ധനസ്ഥരെ അടിമയാക്കുക എന്ന സൈനിക നയം മറുഭാഗക്കാരിൽ ഇല്ലാത്തപക്ഷം മുസ്‌ലിംകളും അത് ഉപയോഗിക്കുന്നതല്ല. അതേ സമയത്ത് യുദ്ധശാലികളല്ലാത്തവരെ-സ്ത്രീകൾ, കുട്ടികൾ, വൃദ്ധൻമാർ മുതലായവരെ-യാണ് മിക്കവാറും അടിമകളാക്കിയിരുന്നതും. അവരുടെ രക്ഷാധികാരികളും നേതാക്കളും യുദ്ധത്തിൽ കൊല്ലപ്പെടുക നിമിത്തം നിരാലംബരായി അവശേഷിക്കുന്നവരായിരിക്കും അവർ. ആ സ്ഥിതിക്ക് അവരെ അടിമകളാക്കുക എന്നതിന്റെ അർത്ഥം ഒരു കണക്കിന് അവരുടെ രക്ഷാകർത്തൃത്വം മുസ്‌ലിംകൾ ഏറ്റെടുക്കുക എന്നതായിരിക്കും. അതാകട്ടെ, ഒരു ശിക്ഷയായിട്ടല്ല, രക്ഷയായിട്ടാണ് അനുഭവപ്പെടുന്നതും. അടിമകളോടുള്ള പെരുമാറ്റത്തിൽ മുസ്‌ലിംകൾ സ്വീകരിക്കേണ്ടതും, പൂർവ്വ മുസ്‌ലിംകൾ സ്വീകരിച്ചുവന്നതുമായ സമത്വഭാവനയും, നീതിയുമാണതിന് കാരണം. മറ്റേതു സമുദായത്തിലും കാണപ്പെടാത്ത ഒരു വസ്തുതയാണ് അത്. ജാഹിലിയ്യത്തിൽ സ്വതന്ത്രരായിരുന്നപ്പോൾ അനുഭവിച്ചതിനെക്കാൾ മെച്ചമായിട്ടാണ് മുസ്‌ലിംകളുടെ കീഴിൽ അവർ അടിമകളെന്ന പേരിൽ ജീവിച്ചുവന്നിട്ടുള്ളതെന്നത് ഒരു ചരിത്രസത്യമത്രെ. പലരും അഭിമാനപൂർവ്വം അത് പ്രഖ്യാപിച്ചിട്ടുമുണ്ട്. അടിമത്തത്തിൽ നിന്ന് മോചനം ലഭിക്കുവാനുള്ള സുഗമ മാർഗങ്ങളാകട്ടെ, ഇസ്‌ലാമിൽ കുറച്ചൊന്നുമല്ലതാനും, ഇവിടെ അതൊന്നും വിവരിക്കേണ്ടുന്ന സന്ദർഭമല്ലാത്തതുകൊണ്ട് ദീർഘിപ്പിക്കുന്നില്ല.

ചുരുക്കിപ്പറഞ്ഞാൽ, യുദ്ധത്തിൽ ചിറപിടിക്കപ്പെട്ടവരുടെ കാര്യത്തിൽ ഇസ്‌ലാമിന്റെ സ്ഥിരമായ നിയമവും, പൊതുനയവും അല്ലാഹു ഈ വചനത്തിൽ പ്രസ്താവിച്ചതാണ്. അതായത്. ഒന്നുകിൽ ദയാപൂർവ്വം വിട്ടയക്കുക, അല്ലെങ്കിൽ മോചനമൂല്യം വാങ്ങിവിടുക. എനി, വ്യക്തികളുടെ സ്ഥിതിഗതികളോ, പൊതുനൻമയോ നോക്കുമ്പോൾ ഉണ്ടാകുന്ന പരിതഃസ്ഥിതികൾക്കനുസരിച്ച് മറ്റു രണ്ടു നയങ്ങളും-വധവും അടിമത്തവും - സ്വീകരിക്കുവാൻ നേതാവിന് വിരോധമില്ലാത്തതുമാകുന്നു. الله أعلم. സത്യവിശ്വാസികളോട് അല്ലാഹു പറയുന്നു:

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ إِن تَنصُرُوا۟ ٱللَّهَ يَنصُرْكُمْ وَيُثَبِّتْ أَقْدَامَكُمْ ﴿٧﴾

**﴾7﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിനെ സഹായിക്കുന്ന പക്ഷം, അവൻ നിങ്ങളെ സഹായിക്കും; നിങ്ങളുടെ പാദങ്ങളെ ഉറപ്പിച്ചു തരുകയും ചെയ്യും.**

﴾7﴿ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ ഹേ, വിശ്വസിച്ചവരേ إِن تَنصُرُواْ നിങ്ങൾ സഹായിച്ചാൽ ٱللَّهَ അല്ലാഹുവിനെ يَنصُرْكُمْ അവൻ നിങ്ങളെ സഹായിക്കും وَيُثَبِّتْ ഉറപ്പിക്കുക (സ്ഥിരപ്പെടുത്തുക)യും ചെയ്യും أَقْدَامَكُمْ നിങ്ങളുടെ പാദങ്ങളെ

---

അല്ലാഹുവിന്റെ മതത്തെയും, അതിന്റെ പ്രബോധനത്തെയും സംരക്ഷിക്കുക, അതിനുവേണ്ടുന്ന സേവനങ്ങളും, ത്യാഗങ്ങളും അനുഷ്ഠിക്കുക ഇതാണ് അല്ലാഹുവിനെ സഹായിക്കുക എന്നതിന്റെ താൽപര്യം. അങ്ങിനെ ചെയ്യുമ്പോൾ, അല്ലാഹു അവർക്ക് വിജയവും, പ്രതാപവും നൽകുകയും, ശത്രുക്കളുടെ മുമ്പിൽ സൈ്ഥര്യവും, ധൈര്യവും നൽകുകയും ചെയ്യുന്നു. മുസ്‌ലിംകൾ എക്കാലത്തും – ഈ കാലത്ത് പ്രത്യേകിച്ചും – സദാ ഓർമിച്ചിരിക്കേണ്ടുന്ന ഒരു വചനമാണിത്. അല്ലാഹുവിന്റെ സഹായം എപ്പോൾ, എവിടെ, മുസ്‌ലിംകൾക്ക് ലഭിക്കാതിരുന്നുവോ, അപ്പോൾ, അവിടെ അതിന് കാരണക്കാർ മുസ്‌ലിംകൾ തന്നെയായിരിക്കുമെന്ന് ഇതിൽ നിന്ന് വ്യക്തമാണല്ലോ. അബൂമൂസൽ അശ്അരീ (റ) നിവേദനം ചെയ്യുന്നു : റസൂൽ തിരുമേനിﷺയോട് ചോദിക്കപ്പെട്ടു : 'മനുഷ്യൻ ധീരത നിമിത്തം യുദ്ധം ചെയ്യുന്നു : രോഷം നിമിത്തം യുദ്ധം ചെയ്യുന്നു ; ശ്രുതിക്ക് വേണ്ടി യുദ്ധം ചെയ്യുന്നു ; ഇതിൽ ഏതാണ് അല്ലാഹുവിന്റെ മാർഗത്തിലുള്ളത്?' തിരുമേനി പറഞ്ഞു : 'അല്ലാഹുവിന്റെ വാക്യം ഉന്നതമായതാകുവാൻ വേണ്ടി ആർ യുദ്ധം ചെയ്തുവോ അവൻ അല്ലാഹുവിന്റെ മാർഗത്തിലാണ്'. (ബു. മു)

وَٱلَّذِينَ كَفَرُواْ فَتَعْسًا لَّهُمْ وَأَضَلَّ أَعْمَـٰلَهُمْ ﴿٨﴾

**﴾8﴿ അവിശ്വസിച്ചവരാകട്ടെ, അവർക്ക് അധഃപതനം (അഥവാ നാശംതന്നെ)! അവൻ [അല്ലാഹു] അവരുടെ കർമങ്ങൾ പാഴാക്കുന്നതുമാണ്.**

ذَٰلِكَ بِأَنَّهُمْ كَرِهُواْ مَآ أَنزَلَ ٱللَّهُ فَأَحْبَطَ أَعْمَـٰلَهُمْ ﴿٩﴾

**﴾9﴿ അത്, അല്ലാഹു അവതരിപ്പിച്ചതിനെ അവർ വെറുത്തുകളഞ്ഞതു നിമിത്തമത്രെ. അതിനാൽ, അവരുടെ കർമങ്ങളെ അവൻ നിഷ്ഫലമാക്കിയിരിക്കുന്നു.**

---

﴾8﴿ وَٱلَّذِينَ كَفَرُواْ അവിശ്വസിച്ചവരാകട്ടെ فَتَعْسًا എന്നാൽ അധഃപതനം, നാശം, വീഴ്ച لَّهُمْ അവർക്ക് وَأَضَلَّ അവൻ പാഴാക്കുകയും ചെയ്യും أَعْمَـٰلَهُمْ അവരുടെ പ്രവൃത്തികളെ, കർമങ്ങളെ 9. ذَٰلِكَ അത് بِأَنَّهُمْ كَرِهُواْ അവർ വെറുത്തുവെന്നത്കൊ

ണ്ടാണ് مَآ أَنزَلَ ٱللَّهُ അല്ലാഹുഅവതരിപ്പിച്ചതിനെ فَأَحْبَطَ അതിനാൽ അവൻ നിഷ്ഫലമാക്കി, ഫലശൂന്യമാക്കി أَعْمَـٰلَهُمْ അവരുടെ കർമങ്ങളെ

അല്ലാഹുവിൽ വിശ്വസിക്കാതെയും, അവന്റെ പ്രീതിയെ ലക്ഷ്യമാക്കാതെയുമുള്ള കർമങ്ങൾ അല്ലാഹുവിങ്കൽ സ്വീകാര്യമല്ലെന്ന് ക്വുർആൻ ഒന്നിലധികം സ്ഥലത്ത് വ്യക്തമാക്കിയിട്ടുള്ളതാണ്.

۞ أَفَلَمْ يَسِيرُوا۟ فِى ٱلْأَرْضِ فَيَنظُرُوا۟ كَيْفَ كَانَ عَـٰقِبَةُ ٱلَّذِينَ مِن قَبْلِهِمْ ۖ دَمَّرَ ٱللَّهُ عَلَيْهِمْ ۖ وَلِلْكَـٰفِرِينَ أَمْثَـٰلُهَا ﴿١٠﴾

**﴾10﴿ അവർ ഭൂമിയിൽ (കൂടി) സഞ്ചരിച്ചിട്ടില്ലേ ? അപ്പോഴവർക്ക് അവരുടെ മുമ്പുള്ളവരുടെ പര്യവസാനം എങ്ങിനെയാണുണ്ടായതെന്ന് നോക്കിക്കാണാമല്ലോ, അല്ലാഹു അവ വേരോടെ [അവരുടേതെല്ലാം] തകർത്തുകളഞ്ഞു. (ഈ) അവിശ്വാസികൾക്കും അതുപോലെയുള്ളതുണ്ടായിരിക്കും.**

ذَٰلِكَ بِأَنَّ ٱللَّهَ مَوْلَى ٱلَّذِينَ ءَامَنُوا۟ وَأَنَّ ٱلْكَـٰفِرِينَ لَا مَوْلَىٰ لَهُمْ ﴿١١﴾

**﴾11﴿ അത് [അതിന് കാരണം], അല്ലാഹു വിശ്വസിച്ചവരുടെ സംരക്ഷകനാണെന്നുള്ളതുകൊണ്ടും, അവിശ്വാസികളാകട്ടെ, അവർക്ക് ഒരു സംരക്ഷകനുമില്ലെന്നുള്ളതുകൊണ്ടുമാകുന്നു.**

﴾10﴿ أَفَلَمْ يَسِيرُوا۟ അവർ സഞ്ചരിക്കാറില്ലേ, നടന്നിട്ടില്ലേ فِى ٱلْأَرْضِ ഭൂമിയിൽ فَيَنظُرُوا അപ്പോഴവർക്ക് നോക്കിക്കാണാം كَيْفَ كَانَ എങ്ങിനെ ആയെന്ന് عَـٰقِبَةُ ٱلَّذِينَ യാതൊരുകൂട്ടരുടെ കലാശം, പര്യവസാനം مِن قَبْلِهِمْ അവരുടെ മുമ്പുള്ള دَمَّرَ ٱللَّهُ അല്ലാഹു തകർത്ത് عَلَيْهِمْ അവരോടെ, അവരിൽ وَلِلْكَـٰفِرِينَ (ഈ) അവിശ്വാസികൾക്കുമുണ്ട് أَمْثَـٰلُهَا അവപോലുള്ളത് ﴾11﴿ ذَٰلِكَ അത് بِأَنَّ ٱللَّهَ അല്ലാഹു (ആകുന്നു) എന്നതുകൊണ്ടാണ് مَوْلَى സംരക്ഷകൻ, യജമാനൻ, ഉടയവൻ ٱلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരുടെ وَأَنَّ ٱلْكَـٰفِرِينَ അവിശ്വാസികൾ ആണെന്നതും لَا مَوْلَىٰ സംരക്ഷകനില്ല (എന്നതും) لَهُمْ അവർക്ക്

ഉഹ്ദ്‌യുദ്ധത്തിൽ മുസ്‌ലിംകൾക്ക് പരാജയം പിണഞ്ഞപ്പോൾ മുശ്‌രിക്കുകൾ വിളിച്ചു പറയുകയുണ്ടായി ; يوما بيوم لنا عزى ولا عزى لكم(ഒരു ദിവസത്തിനൊരു ദിവസം! ഞങ്ങൾക്ക് ഉസ്സായുണ്ട്, നിങ്ങൾക്ക് ഉസ്സാ ഇല്ലതാനും) അതായത്, ബദ്‌റിൽ ഞങ്ങൾ പരാജയപ്പെട്ടെങ്കിലും ഉഹ്ദിൽ ഞങ്ങൾ വിജയിച്ചു. ഞങ്ങളെ സഹായിക്കുവാൻ ഞങ്ങളുടെ ഉസ്സാ എന്ന ദൈവം (വിഗ്രഹം) ഉണ്ട്. നിങ്ങളെ സഹായിക്കുവാൻ ആരുമില്ല എന്ന് താല്പര്യം. ഈ അവസരത്തിൽ അതിന് മറുപടിയായി ഇങ്ങിനെ പറയുവാൻ നബിﷺമുസ്‌ലിംകളോട് കൽപിച്ചു. الله مولانا ولا مولى لكم (അല്ലാഹു ഞങ്ങളുടെ സംരക്ഷകനാണ്, നിങ്ങൾക്ക് സംരക്ഷകനില്ലതാനും.) ഈ സന്ദർഭത്തിലാണ് ഈ വചനം അവതരിച്ചതെന്ന് ക്വത്താദഃ (റ)യിൽ നിന്ന് നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു.

## വിഭാഗം - 2

إِنَّ ٱللَّهَ يُدۡخِلُ ٱلَّذِينَ ءَامَنُواْ وَعَمِلُواْ ٱلصَّٰلِحَٰتِ جَنَّٰتٖ تَجۡرِي مِن تَحۡتِهَا ٱلۡأَنۡهَٰرُ

**﴾12﴿ നിശ്ചയമായും, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരെ, അടിഭാഗത്തിൽകൂടി അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളിൽ അല്ലാഹു പ്രവേശിപ്പിക്കുന്നതാണ്.**

وَٱلَّذِينَ كَفَرُواْ يَتَمَتَّعُونَ وَيَأۡكُلُونَ كَمَا تَأۡكُلُ ٱلۡأَنۡعَٰمُ وَٱلنَّارُ مَثۡوٗى لَّهُمۡ ﴿١٢﴾

**അവിശ്വസിച്ചവരോ, അവർ സുഖഭോഗമെടുത്തുകൊണ്ടിരിക്കുകയും കന്നുകാലികൾ തിന്നുന്നതുപോലെ തിന്നുകൊണ്ടിരിക്കുകയും ചെയ്യുന്നു ; നരകം അവർക്ക് പാർപ്പിടവുമായിരിക്കും.**

---

﴾12﴿ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു يُدۡخِلُ പ്രവേശിപ്പിക്കുന്നു ٱلَّذِينَ ءَامَنُواْ വിശ്വസിച്ചവരെ وَعَمِلُواْ ٱلصَّٰلِحَٰتِ സൽക്കർമങ്ങൾ ചെയ്കയും ചെയ്തു جَنَّٰتٖ സ്വർഗങ്ങളിൽ تَجۡرِي مِن تَحۡتِهَا അതിന്റെ അടിയിൽകൂടി നടക്കുന്നു, ഒഴുകുന്നു ٱلۡأَنۡهَٰرُ അരുവികൾ, നദികൾ وَٱلَّذِينَ كَفَرُواْ അവിശ്വസിച്ചവർ يَتَمَتَّعُونَ സുഖമെടുക്കുന്നു وَيَأۡكُلُونَ അവർ തിന്നുകയും ചെയ്യുന്നു كَمَا تَأۡكُلُ തിന്നുന്നതുപോലെ ٱلۡأَنۡعَٰمُ കാലികൾ وَٱلنَّارُ നരകം مَثۡوٗى لَّهُمۡ അവർക്ക് പാർപ്പിടമാകുന്നു.

കന്നുകാലികളെപ്പോലെ, മരണപ്പെടുവോളം തിന്നണം, കുടിക്കണം, സുഖ ഭോഗങ്ങളനുഭവിക്കണം എന്നതിൽ കവിഞ്ഞ് അവിശ്വാസികൾക്ക് ജീവിതലക്ഷ്യ മായി ഒന്നുമില്ല. അതവർക്ക് തൽക്കാലം സാധിക്കുകയും ചെയ്യും. പക്ഷേ, പര ലോകത്ത് നരകമാണ് ആധാരം.

وَكَأَيِّن مِّن قَرْيَةٍ هِىَ أَشَدُّ قُوَّةً مِّن قَرْيَتِكَ ٱلَّتِىٓ أَخْرَجَتْكَ أَهْلَكْنَٰهُمْ فَلَا نَاصِرَ لَهُمْ ﴿١٣﴾

**﴾13﴿ (നബിയേ)എത്ര രാജ്യമു ണ്ട്, നിന്നെ പുറത്താക്കിയ നിന്റെ രാജ്യത്തെക്കാൾ ശക്തിയിൽ ! ഊക്കേറിയതാകുന്നു അവ (എന്നി ട്ടും) നാം അവരെ [ആ രാജ്യക്കരെ] നശിപ്പിച്ചുകളഞ്ഞിരിക്കുന്നു ! അപ്പോൾ, ഒരു സഹായിയും അവർക്കില്ല.**

﴾13﴿ وَكَأَيِّن എത്രയോ ഉണ്ട് مِّن قَرْيَةٍ രാജ്യമായിട്ട് هِىَ أَشَدُّ അത് ഊക്കേറിയതാണ്, കഠിനമാണ് قُوَّةً ശക്തിയിൽ مِّن قَرْيَتِكَ നിന്റെ രാജ്യത്തെക്കാൾ ٱلَّتِىٓ أَخْرَجَتْكَ നിന്നെ പുറത്താക്കിയ أَهْلَكْنَٰهُمْ അവരെ നാം നശിപ്പിച്ചു فَلَا نَاصِرَ അപ്പോൾ (എന്നിട്ട്)സഹായിയേ ഇല്ല لَهُمْ അവർക്ക്.

---

أَفَمَن كَانَ عَلَىٰ بَيِّنَةٍ مِّن رَّبِّهِۦ كَمَن زُيِّنَ لَهُۥ سُوٓءُ عَمَلِهِۦ وَٱتَّبَعُوٓا۟ أَهْوَآءَهُم ﴿١٤﴾

**﴾14﴿ എന്നാൽ, തന്റെ രക്ഷിതാവിങ്കൽനിന്നുള്ള തെളിവോടെ (സൽപാതയിൽ) ആയിരിക്കുന്ന ഒരുവനുണ്ടോ, തന്റെ ദുഷ്പ്രവർത്തി തനിക്ക് അലങ്കാരമായി കാണിക്കപ്പെടുകയും, (അങ്ങനെ) തങ്ങളുടെ ഇച്ഛകളെ പിൻപറ്റുകയും ചെയ്തവരെപ്പോലെയാകുന്നു?!**

﴾14﴿ أَفَمَن എന്നാൽ ഒരുവനോ كَانَ عَلَىٰ بَيِّنَةٍ അവൻ തെളിവോടെ (തെളിവിൻമേൽ) ആകുന്നു مِّن رَّبِّهِۦ തന്റെ റബ്ബിങ്കൽനിന്നുള്ള كَمَن ഒരുവനെപ്പോലെ (ആകുന്നു) زُيِّنَ لَهُۥ അവന്നു അലങ്കാരമാക്കപ്പെട്ടു سُوٓءُ عَمَلِهِۦ അവന്റെ ദുഷ്പ്രവൃത്തി وَٱتَّبَعُوٓا۟ അവൻ പിൻപറ്റുകയും ചെയ്തു أَهْوَآءَهُم തങ്ങളുടെ ഇച്ഛകളെ

---

നിന്നെ പുറത്താക്കിയ നിന്റെ രാജ്യം എന്ന് പറഞ്ഞത് നബിﷺക്ക് ഏറ്റവും ഇഷ്ടപ്പെട്ടതും അവിടുന്ന് ജനിച്ചു വളർന്നതുമായ മക്കഃയാകുന്നു. സ്വന്തം ജനതയായ ആ നാട്ടുകാരുടെ അക്രമമർദ്ദനങ്ങളാണല്ലോ നബിﷺയെയും സ്വഹാബികളെയും ആ നാട്വിടുവാൻ നിർബ്ബന്ധിതരാക്കിയത്. മക്കഃ വിട്ടുപോകുമ്പോൾ

വഴിയിൽവെച്ച് നബിﷺമക്കഃയുടെ ഭാഗത്തേക്ക് തിരിഞ്ഞു നോക്കിക്കൊണ്ട് പറഞ്ഞു : 'നീയാണ് അല്ലാഹുവിന്റെ രാജ്യങ്ങളിൽ അല്ലാഹു ഏറ്റവും ഇഷ്ടപ്പെട്ടത്. നീയാണ് അല്ലാഹുവിന്റെ രാജ്യങ്ങളിൽ എനിക്കും ഏറ്റവും ഇഷ്ടപ്പെട്ടത്. മുശ്‌രിക്കുകൾ എന്നെ പുറത്താക്കിയിട്ടില്ലായിരുന്നുവെങ്കിൽ ഞാൻ നിന്നിൽനിന്ന് പുറത്തുപോരുമായിരുന്നില്ല' . ( ابن أبي حاتم ) എന്നാൽ, ഇവരെക്കാൾ ശക്തൻമാരും, പ്രബലന്മാരുമായിരുന്ന പല നാട്ടുകാരും തങ്ങളുടെ അക്രമം നിമിത്തം അല്ലാഹുവിന്റെ വമ്പിച്ച ശിക്ഷകൾക്ക് വിധേയരായിട്ടുണ്ട്. അതിൽനിന്ന് അവരെ ആരും രക്ഷപ്പെടുത്തുവാനുണ്ടായില്ല ; അതുപോലെ ഇവർക്കും വല്ല ശിക്ഷയും ബാധിച്ചേക്കുന്നത് ഇവർ സൂക്ഷിച്ചുകൊള്ളട്ടെ എന്ന് അല്ലാഹു താക്കീത് ചെയ്യുകയാണ്. മദീനഃയിൽ വന്ന ശേഷം, അവിടെയും മുസ്‌ലിംകൾക്ക് സ്വൈരജീവിതം അസാധ്യമാക്കിക്കൊണ്ട് ക്വുറൈശികൾ യുദ്ധസംരംഭങ്ങൾ നടത്തിവരുന്ന അവസരത്തിലാണ് ഈ അദ്ധ്യായത്തിന്റെ അവതരണം. നബിﷺമദീനഃയിലേക്ക് ഹിജ്റഃ പോരും മദ്ധ്യെ വഴിയിൽവെച്ചാണ് ഈ (13-ാം) വചനം അവതരിച്ചതെന്നും നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്. അങ്ങിനെയാണെങ്കിൽ, ആ സന്ദർഭം ഈ താക്കീതിന് കൂടുതൽ അനുയോജ്യവുമായിരിക്കുമല്ലോ.

സത്യവിശ്വാസികളും, അവിശ്വാസികളും തമ്മിലുള്ള താരതമ്യമാണ് 14-ാം വചനത്തിൽ കാണുന്നത്. സത്യവിശ്വാസികളുടെ വിശ്വാസങ്ങളും പ്രവർത്തനങ്ങളുമെല്ലാംതന്നെ അല്ലാഹുവിങ്കൽനിന്നുള്ള തെളിവും ലക്ഷ്യവും അനുസരിച്ചുള്ളതാണ്. അവരുടെ ഇച്ഛകൾക്ക് അതിൽ സ്ഥാനമില്ല. നേരെമറിച്ച് അവിശ്വാസികളാകട്ടെ, അവർ ചെയ്യുന്നതെന്തും അവർക്ക് ഭൂഷണം, ഏത് ദുഷ്ചെയ്തിയും അവർക്ക് അലങ്കാരം. അവരുടെ ഏകാവലംബം അവരുടെ ഇച്ഛകൾതന്നെ. എന്നിരിക്കെ, ഈ രണ്ട്കൂട്ടരും എങ്ങിനെ സമമാകും ?! എങ്ങിനെ യോജിക്കും ?! ഐഹികജീവിതത്തിൽ ഇരുവരും തമ്മിൽ വൈരുദ്ധ്യമുള്ളതുപോലെ, പാരത്രിക ജീവിതത്തിലും അവരുടെ നില പരസ്പര വിരുദ്ധമായിരിക്കും. അല്ലാഹു പറയുന്നു :

مَّثَلُ ٱلْجَنَّةِ ٱلَّتِى وُعِدَ ٱلْمُتَّقُونَ ۖ فِيهَآ أَنْهَـٰرٌ مِّن مَّآءٍ غَيْرِ ءَاسِنٍ وَأَنْهَـٰرٌ مِّن لَّبَنٍ لَّمْ يَتَغَيَّرْ طَعْمُهُۥ وَأَنْهَـٰرٌ مِّنْ خَمْرٍ لَّذَّةٍ لِّلشَّـٰرِبِينَ

**﴾15﴿ സൂക്ഷ്മതയുള്ളവർക്ക് [ഭയഭക്തന്മാർക്ക്] വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ള സ്വർഗത്തിന്റെ മാതിരി (ഇതാണ്) : അതിൽ, കേട് (വന്നു പകർച്ച) പറ്റാത്ത വെള്ളത്തിന്റെ അരുവികളുണ്ട് ; രുചിവ്യത്യാസം വരാത്ത പാലിന്റെ അരുവികളുണ്ട് ; കുടിക്കുന്നവർക്ക് രസപ്രദമായ മദ്യത്തിന്റെ അരുവികളുണ്ട് ; ശുദ്ധിചെയ്യപ്പെട്ട തേനിന്റെ അരുവികളുമുണ്ട്.**

وَأَنْهَـٰرٌ مِّنْ عَسَلٍ مُّصَفًّى ۖ وَلَهُمْ فِيهَا مِن كُلِّ ٱلثَّمَرَٰتِ وَمَغْفِرَةٌ مِّن رَّبِّهِمْ ۖ كَمَنْ هُوَ خَـٰلِدٌ فِى ٱلنَّارِ وَسُقُوا۟ مَآءً حَمِيمًا فَقَطَّعَ أَمْعَآءَهُمْ ﴿١٥﴾

**അവർക്ക് അതിൽ എല്ലാ (വിധ) ഫലങ്ങളുമുണ്ടായിരിക്കും. (പുറമെ) തങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള പാപമോചനവും ! (ഇവർ) നരകത്തിൽ നിത്യവാസിയായിരിക്കുന്നവനെപ്പോലെ (യാകുമോ)?! അവർക്ക് ചൂടേറിയ വെള്ളം കുടിപ്പാൻ കൊടുക്കപ്പെടുകയും ചെയ്യും; അപ്പോൾ, അതവരുടെ കുടലുകളെ നുറുക്കിക്കളയുകയും ചെയ്യുന്നു ! [ഇരുകൂട്ടരും ഒരിക്കലും സമമാകുകയില്ല]**

---

﴾15﴿ مَّثَلُ ٱلْجَنَّةِ സ്വർഗത്തിന്റെ മാതിരി, ഉപമ ٱلَّتِى وُعِدَ വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ളതായ ٱلْمُتَّقُونَ സൂക്ഷ്മതയുള്ളവർക്ക്, ഭയഭക്തൻമാരോട് فِيهَآ أَنْهَـٰرٌ അവയിൽ അരുവികളുടെ مِّن مَّآءٍ വെള്ളത്താലുള്ള, വെള്ളത്തിന്റെ غَيْرِ ءَاسِنٍ കേട് (പകർച്ച, മാറ്റം) പറ്റാത്ത وَأَنْهَـٰرٌ مِّن لَّبَنٍ പാലിനാലുള്ള (പാലിന്റെ)അരുവികളും لَّمْ يَتَغَيَّرْ പകർച്ച (വ്യത്യാസം)വരാത്ത طَعْمُهُۥ അതിന്റെ രുചി, സ്വാദ് وَأَنْهَـٰرٌ അരുവികളും مِّنْ خَمْرٍ കള്ളിനാൽ(കള്ളിന്റെ) لَّذَّةٍ രസമായ, രുചിയുള്ള لِّلشَّـٰرِبِينَ കുടിക്കുന്നവർക്ക് وَأَنْهَـٰرٌ مِّنْ عَسَلٍ തേനിന്റെ അരുവികളും مُّصَفًّى തെളിയിക്കപ്പെട്ട, ശുദ്ധ وَلَهُمْ فِيهَا അവർക്ക് അതിലുണ്ട്താനും مِن كُلِّ ٱلثَّمَرَٰتِ എല്ലാ ഫലങ്ങളിൽ നിന്നും لَّمْ يَتَغَيَّرْ പാപമോചനവും مِّن رَّبِّهِمْ തങ്ങളുടെ റബ്ബിങ്കൽനിന്ന് كَمَن ഒരുവനെ (ചിലരെ) പോലെ هُوَ خَـٰلِدٌ അവൻ നിത്യവാസിയാണ് فِى ٱلنَّارِ നരകത്തിൽ وَسُقُوا۟ അവർക്ക് കുടിപ്പിക്കുക (കുടിക്കാൻ കൊടുക്കുക)യും ചെയ്യും مَآءً حَمِيمًا ചൂടേറിയ വെള്ളം فَقَطَّعَ അപ്പോഴത് നുറുക്കും, തുണ്ടമാക്കും أَمْعَآءَهُمْ അവരുടെ കുടലുകളെ.

---

സ്വർഗീയ വസ്തുക്കളെല്ലാം, നമ്മുടെ ഭൗതികവസ്തുക്കളുമായി നാമമാത്ര സാമ്യമേയുള്ളൂവെന്നും, അവയെപ്പറ്റി നമുക്കറിയുന്ന പേരുകളിൽ വിശേഷിപ്പിക്കുവാനേ നിവൃത്തിയുള്ളൂവെന്നും ഇതിനുമുമ്പ് ചിലപ്പോഴെല്ലാം നാം ചൂണ്ടിക്കാട്ടിയിട്ടുണ്ട്. സത്യവിശ്വാസികളെയും, അവിശ്വാസികളെയും കുറിച്ച് പലതും പ്രസ്താവിച്ചശേഷം, അടുത്ത വചനങ്ങളിൽ, ഇരുമുഖൻമാരായി വർത്തിക്കുന്ന കപടവിശ്വാസികളെപ്പറ്റി പ്രസ്താവിക്കുന്നു.

وَمِنْهُم مَّن يَسْتَمِعُ إِلَيْكَ حَتَّىٰٓ إِذَا خَرَجُوا۟ مِنْ عِندِكَ قَالُوا۟ لِلَّذِينَ أُوتُوا۟ ٱلْعِلْمَ مَاذَا قَالَ ءَانِفًا ۚ أُو۟لَـٰٓئِكَ ٱلَّذِينَ طَبَعَ ٱللَّهُ عَلَىٰ قُلُوبِهِمْ وَٱتَّبَعُوٓا۟ أَهْوَآءَهُمْ ﴿١٦﴾

**﴿16﴾ അവരിലുണ്ട്, നിന്റെ അടുക്കലേക്ക് ചെവികൊടുക്കുന്ന ചിലർ ; അങ്ങനെ, നിന്റെ അടുക്കൽനിന്ന് അവർ പുറത്ത്പോയാൽ, ജ്ഞാനം നൽകപ്പെട്ടിട്ടുള്ളവരോട് അവർ പറയും : എന്താണദ്ദേഹം (ഈ) അടുത്ത അവസരത്തിൽ പറഞ്ഞത് ?!**

**തങ്ങളുടെ ഹൃദയങ്ങൾക്ക് അല്ലാഹു മുദ്രവെച്ചിട്ടുള്ളവരത്രെ അക്കൂട്ടർ, അവർ തങ്ങളുടെ ഇച്ഛകളെ പിൻപറ്റുകയും ചെയ്തിരിക്കുന്നു.**

---

﴾16﴿ وَمِنْهُم അവരിലുണ്ട് مَّن يَسْتَمِعُ ചെവികൊടുക്കുന്ന (ശ്രദ്ധിക്കുന്ന)ചിലർ إِلَيْكَ നിന്നിലേക്ക് حَتَّىٰٓ إِذَا خَرَجُوا۟ അങ്ങനെ അവർ പുറത്ത്പോയാൽ مِنْ عِندِكَ നിന്റെ അടുക്കൽനിന്ന് قَالُوا۟ അവർ പറയും لِلَّذِينَ യാതൊരുവനോട് أُوتُوا۟ ٱلْعِلْمَ അറിവ് (ജ്ഞാനം) നൽകപ്പെട്ട مَاذَا قَالَ അവൻ (അദ്ദേഹം) എന്തുപറഞ്ഞു, പറഞ്ഞതെന്ത് ءَانِفًا അടുത്ത സമയം (അല്പം മുമ്പ്) أُو۟لَـٰٓئِكَ ٱلَّذِينَ അവർ യാതൊരു കൂട്ടരാണ് طَبَعَ ٱللَّهُ അല്ലാഹു മുദ്രവെച്ചതായ عَلَىٰ قُلُوبِهِمْ അവരുടെ ഹൃദയങ്ങൾക്ക് وَٱتَّبَعُوٓا۟ അവർ പിൻപറ്റുകയും ചെയ്തിരിക്കുന്നു أَهْوَآءَهُمْ അവരുടെ ഇച്ഛകളെ.

---

وَٱلَّذِينَ ٱهْتَدَوْا۟ زَادَهُمْ هُدًى وَءَاتَىٰهُمْ تَقْوَىٰهُمْ ﴿١٧﴾

**﴿17﴾ നേർമാർഗം സ്വീകരിച്ചവരാകട്ടെ, അവർക്ക് അവൻ നേർമാർഗം വർദ്ധിപ്പിച്ചുകൊടുക്കുകയും, അവരുടെ സൂക്ഷ്മത [അവർക്ക് വേണ്ടുന്ന ഭയഭക്തി] നൽകുകയും ചെയ്യുന്നതാണ്.**

---

﴾17﴿ وَٱلَّذِينَ യാതൊരുവർ ٱهْتَدَوْا۟ അവർ നേർമാർഗം സ്വീകരിച്ചു (പ്രാപിച്ചു) زَادَهُم അവൻ അവർക്ക് വർദ്ധിപ്പിക്കും هُدًى നേർമാർഗം, മാർഗദർശനം وَءَاتَىٰهُم അവർക്ക് കൊടുക്കുകയും ചെയ്യും تَقْوَىٰهُم അവരുടെ സൂക്ഷ്മത, ഭയഭക്തി

---

മദീനഃയിൽ ഇസ്ലാമിന്റെ വൈരികളായ മുനാഫിക്വു (കപടവിശ്വാസി)കളുടെ ചില സ്വഭാവങ്ങളാണ് അല്ലാഹു വിവരിക്കുന്നത്. മുസ്ലിംകളുടെ ഇടയിൽ വരു

മ്പോൾ ഇവർ മുസ്‌ലിംകളെപ്പോലെ പെരുമാറും. വിട്ടുപോയാൽ പരിഹാസവും, കുസൃതിയും, അട്ടിമറി പ്രവർത്തനങ്ങളും!. നബിﷺയുടെ സദസ്സിൽ ചെന്ന് അവിടുത്തെ സംസാരങ്ങളും, ഉപദേശങ്ങളും മുസ്‌ലിംകളെപ്പോലെ ഇവരും ചെവികൊടുത്ത് കേൾക്കും. പക്ഷേ, മനസ്സിൽ അവഗണനയും, പരിഹാസവുമായിരിക്കുമല്ലോ. പറയുന്ന കാര്യം ശരിക്ക് ഗ്രഹിക്കുകയോ ചിന്തിക്കുകയോ ഇല്ല. സദസ്സ് വിട്ടശേഷം, കാര്യം ശരിക്ക് കേട്ടു ഗ്രഹിച്ച സത്യവിശ്വാസികളോട് ചോദിക്കും : അല്ലാ, എന്താണദ്ദേഹം അൽപം മുമ്പ് പറഞ്ഞത് ?! ഈ ചോദ്യത്തിൽ രണ്ടു കാര്യങ്ങളാണ് ഒളിഞ്ഞുകിടക്കുന്നത്. നല്ല വഴിയെപ്പറ്റി അന്വേഷിക്കുന്നതിലോ നബിﷺയുടെ മൊഴികൾ കേട്ട് മനസ്സിലാക്കുന്നതിലോ താൽപര്യമില്ലാത്തതുകൊണ്ട് കേട്ട സംസാരം വേണ്ടത്പോലെ ഗ്രഹിക്കുവാൻ അവർക്ക് കഴിയുന്നില്ല എന്നുള്ളതാണ് ഒന്ന്. മനസ്സിലായാൽ തന്നെയും, അതിനുനേരെയുള്ള പരിഹാസപ്രകടനം മറ്റൊന്ന്. ഇത്തരം ദുഷ്ടഹൃദയങ്ങളിലേക്ക് പിന്നെ എങ്ങിനെയാണ് നന്മ പ്രവേശിക്കുക ?! അവരിൽ നിന്ന് എങ്ങിനെയാണ് നന്മ പുറത്ത് വരുക ?! അവരെ നയിക്കുവാൻ അവരുടെ ദേഹേച്ഛകളും, സ്ഥാപിത താൽപര്യങ്ങളുമല്ലാതെ മറ്റെന്തുണ്ട്?! അതുകൊണ്ട് തന്നെയാണ് അവരെ നല്ലതിനെ പിൻപറ്റിയും കൊണ്ട് സൻമാർഗം സ്വീകരിക്കുവാൻ സന്നദ്ധരായ സത്യവിശ്വാസികൾക്ക് അല്ലാഹുവിങ്കൽ നിന്ന് മേൽക്കുമേൽ മാർഗദർശനങ്ങൾ സിദ്ധിച്ചുകൊണ്ടിരിക്കുകയും, അവരിൽ ഉണ്ടായിരിക്കേണ്ടുന്ന സൂക്ഷ്മതയും ഭയഭക്തിയും അവർക്ക് അവൻ പ്രദാനം ചെയ്കയും ചെയ്യുന്നു.

فَهَلْ يَنظُرُونَ إِلَّا ٱلسَّاعَةَ أَن تَأْتِيَهُم بَغْتَةً ۖ فَقَدْ جَآءَ أَشْرَاطُهَا ۚ فَأَنَّىٰ لَهُمْ إِذَا جَآءَتْهُمْ ذِكْرَىٰهُمْ ﴿١٨﴾

**﴾18﴿ എനി, അന്ത്യസമയത്തെ-അതവർക്ക് പെട്ടെന്ന് വന്നെത്തുന്നതിനെ-യല്ലാതെ അവർ (മറ്റുവല്ലതും) നോക്കിക്കൊണ്ടിരിക്കുന്നുവോ?!**

**എന്നാൽ, അതിന്റെ അടയാളങ്ങൾ വന്നുകഴിഞ്ഞു. എന്നിരിക്കെ, എങ്ങിനെയാണ് - അതവർക്ക് വന്നാൽ - അവരുടെ ഉപദേശം (പ്രയോജനപ്പെടുക)?!**

---

﴾18﴿ فَهَلْ يَنظُرُونَ എനി, (എന്നാൽ) അവർ നോക്കുന്നുവോ, കാത്തിരിക്കുന്നോ إِلَّا ٱلسَّاعَةَ അന്ത്യസമയത്തെയല്ലാതെ أَن تَأْتِيَهُم അതവർക്ക് വരുന്നതിനെ بَغْتَةً പെട്ടെന്ന്, യാദൃച്ഛികമായി فَقَدْ جَآءَ എന്നാൽ, വന്നുകഴിഞ്ഞു أَشْرَاطُهَا അതിന്റെ അടയാളങ്ങൾ, ഉപാധികൾ فَأَنَّىٰ لَهُمْ എന്നിരിക്കെ അവർക്ക് എങ്ങിനെയാണ്, എവിടെ നിന്നാണ് إِذَا جَآءَتْهُمْ അതവർക്ക് വന്നാൽ ذِكْرَىٰهُمْ അവരുടെ ഉപദേശം

മേൽപ്പറഞ്ഞ പ്രകാരം ഹൃദയം ദുഷിച്ചു മരവിച്ചവർക്ക് ബോധം വരുന്നതിനെ എനി വല്ലതും കാത്തിരിക്കുവാനുണ്ടെങ്കിൽ അത് ലോകാവസാനഘട്ടമല്ലാതെ മറ്റെന്താണുള്ളത് ?! അതാണെങ്കിൽ, യാതൊരു മുന്നറിയിപ്പും കൂടാതെ, വളരെ പെട്ടെന്നായിരിക്കും സംഭവിക്കുക. അതിന് എനി വളരെയൊന്നും കാലതാമസവുമില്ല. അടുത്തെത്തിയിരിക്കുന്നു. അത് സമീപിച്ചതിന്റെ അടയാളങ്ങൾ വന്നുകഴിഞ്ഞു. എന്നിരിക്കെ, അതങ്ങ് സംഭവിക്കുമ്പോൾ അവർക്ക് ഉപദേശവും, ബോധവും എവിടെനിന്ന് കിട്ടുവാനാണ് ?! അതെങ്ങിനെ ഫലപ്പെടുവാനാണ് ?! എന്ന് സാരം.

അന്ത്യപ്രവാചകനായ നബി തിരുമേനിﷺയുടെ ആഗമനംതന്നെ ലോകാവസാനം അടുത്തതിന്റെ ഒരു പ്രധാന അടയാളമാണ്. അതുകൊണ്ടാണ് അവിടുന്ന് ചൂണ്ടുവിരലും നടുവിരലും കാട്ടിക്കൊണ്ട് ഇങ്ങിനെ അരുളിച്ചെയ്തതും : ഞാനും അന്ത്യസമയവും ഈ രണ്ടുവിരലുകൾപോലെ അടുത്തതായിട്ടാണ് എന്നെ നിയോഗിക്കപ്പെട്ടിരിക്കുന്നത്. (بعثت أنا والساعة كهاتين وأشار بالسبابة والوسطى–متفق) ഇതു മാത്രമല്ല, വേറെയും പല കാര്യങ്ങൾ കിയാമത്തിന്റെ അടയാളങ്ങളായി നബി പ്രസ്താവിച്ചിട്ടുള്ളത് കാണാവുന്നതാണ്. പലതും നാം കണ്ടും അനുഭവിച്ചും വരുന്നു. മൊത്തത്തിൽ പറഞ്ഞാൽ, ധാർമികമൂല്യങ്ങളെയും, മാനുഷികമൂല്യങ്ങളെയും പരസ്യമായി പരിഹാസ്യമാക്കിക്കൊണ്ടുള്ള ലോകഗതി ആ മഹാപ്രളയത്തിലേക്ക് ലോകം എത്താറായതിന്റെ സൂചനകളാണ്. ഏത് ദിവസവും, ഏത് നിമിഷവും അത് സംഭവിക്കാം. എപ്പോഴാണ്, ഏത് നിമിഷമാണ് എന്ന കാര്യം അല്ലാഹുവിന് മാത്രമേ അറിയുകയുള്ളൂ. മറ്റാർക്കും അതിനെപ്പറ്റി തരിമ്പപോലും അറിയുന്നതല്ല.

فَٱعْلَمْ أَنَّهُۥ لَآ إِلَٰهَ إِلَّا ٱللَّهُ وَٱسْتَغْفِرْ لِذَنۢبِكَ وَلِلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ ۗ وَٱللَّهُ يَعْلَمُ مُتَقَلَّبَكُمْ وَمَثْوَىٰكُمْ ﴿١٩﴾

**《19》 (അങ്ങിനെയാണ് കാര്യങ്ങൾ) ആകയാൽ, അല്ലാഹു അല്ലാതെ ഒരു ആരാധ്യനും ഇല്ലെന്ന് (നബിയേ) നീ അറിയുക, നിന്റെ പാപത്തിനും, സത്യവിശ്വാസികൾക്കും സത്യവിശ്വാസിനികൾക്കും വേണ്ടിയും നീ പാപമോചനം തേടുകയും ചെയ്യുക. അല്ലാഹു, നിങ്ങളുടെ ചലനസ്ഥലവും, നിങ്ങളുടെ വാസസ്ഥലവും അറിയുന്നതാണ്.**

---

《19》 فَٱعْلَمْ ആകയാൽ (എന്നാൽ) നീ അറിയുക أَنَّهُۥ നിശ്ചയമായും കാര്യം لَآ إِلَٰهَ ഒരു ആരാധ്യനേയില്ല إِلَّا ٱللَّهُ അല്ലാഹു അല്ലാതെ وَٱسْتَغْفِرْ പാപമോചനം തേടുകയും ചെയ്യുക لِذَنۢبِكَ നിന്റെ പാപത്തിന് وَلِلْمُؤْمِنِينَ സത്യവിശ്വാസികൾക്ക്

വേണ്ടിയും وَٱلْمُؤْمِنَٰتِ സത്യവിശ്വാസിനികൾക്ക് വേണ്ടിയും وَٱلْمُؤْمِنَٰتِ അല്ലാഹു അറിയുന്നു مُتَقَلَّبَكُمْ നിങ്ങളുടെ ചലനസ്ഥലം, നിങ്ങളുടെ കറക്കം, വിഹാരം وَمَثْوَىٰكُمْ നിങ്ങളുടെ പാർപ്പിടവും, താമസിക്കുന്നതും.

---

പകൽസമയം വിവിധ ജോലികളിൽ വ്യാപൃതരായിക്കൊണ്ടിരിക്കുന്ന അവസരത്തിലും, രാത്രിസമയം അടങ്ങിഒതുങ്ങിക്കൊണ്ടിരിക്കുന്ന അവസരത്തിലും നിങ്ങളുടെ പൂർണവിവരം അല്ലാഹു അറിഞ്ഞുകൊണ്ടിരിക്കുന്നുവെന്ന് സാരം. അല്ലെങ്കിൽ, ഐഹികജീവിതത്തിൽ കറങ്ങിക്കൊണ്ടിരിക്കുമ്പോഴത്തെ വിവരവും, പാരത്രികജീവിതത്തിൽ എത്തിചേർന്നാലത്തെ സ്ഥിതികളും അറിയാം എന്നും ഉദ്ദേശ്യമായിരിക്കാവുന്നതാണ്. الله أعلم

തൗഹീദിൽ ഉറച്ചു നിന്നുകൊണ്ട് അതിന്റെ മുദ്രാവാക്യം ഉയർത്തുവാനും, പ്രചരിപ്പിക്കുവാനും, എതിരാളികളുടെ ചെയ്തികളെ അവഗണിക്കുവാനും ഉണർത്തിയശേഷം, സ്വന്തം ദേഹത്തിനും, സത്യവിശ്വാസികളായ സ്ത്രീപുരുഷൻമാർക്കുവേണ്ടിയും പാപമോചനം തേടുവാനും നബിﷺയോട് കല്പിക്കുന്നു. പ്രവാചകൻമാർ സാധാരണ ജനങ്ങളെപ്പോലെ പാപം ചെയ്യുന്നവരല്ല. നബിﷺയുടെ പാപങ്ങളെല്ലാം അല്ലാഹു പൊറുത്തിരിക്കുന്നുവെന്ന് സൂ:ഫത്ഹിന്റെ ആരംഭത്തിൽ പ്രസ്താവിക്കുന്നുമുണ്ട്. എന്നിരിക്കെ, നബിﷺയെ സംബന്ധിച്ചിടത്തോളം ഇവിടെ പാപങ്ങൾ എന്ന് പറഞ്ഞതിന്റെ താൽപര്യം, അല്ലാഹുവിന്റെ ഏതെങ്കിലും കല്പനകളെ അനുസരിക്കാതിരിക്കുക എന്നതായിരിക്കുവാൻ തരമില്ല. പ്രവാചകൻമാരുടെ പദവി എത്ര ഉന്നതവും പരിശുദ്ധവുമാണെങ്കിലും അവർ അല്ലാഹുവിന്റെ അടിമകളും, അല്ലാഹുവിനോട് കൂടുതൽ ഉത്തരവാദിത്വമുള്ളവരുമാണല്ലോ. ആ സ്ഥിതിക്ക് കേവലം നിസ്സാരമായ ചില സംഗതികൾപോലും – മറ്റുള്ളവരെ അപേക്ഷിച്ച് അവ പാപങ്ങളുടെ കൂട്ടത്തിൽ എണ്ണപ്പെടുകയില്ലെങ്കിലും–അവരെ സംബന്ധിച്ചിടത്തോളം പാപങ്ങളായി ഗണിക്കപ്പെട്ടേക്കാം. ഏത് നിലക്ക് നോക്കിയാലും അല്ലാഹുവിന്റെ അടിയാൻമാർ അവനോട് പാപമോചനത്തിനും മാപ്പിനും അപേക്ഷിക്കുന്നത് അവന്റെ മുമ്പിൽ താഴ്മ അർപ്പിക്കലാണെന്ന് പറയേണ്ടതില്ല. കൂടാതെ, പ്രവാചകൻമാരാകട്ടെ എല്ലാ കാര്യത്തിലും ജനങ്ങൾക്ക് മാതൃക കാണിക്കേണ്ടുന്നവരുമാണ്. ഈ വസ്തുത നബിﷺയുടെ ഹദീഥുകളിൽനിന്നുതന്നെ മനസ്സിലാക്കാവുന്നതാണ്.

ഒരു ഹദീഥിൽ നബിﷺഅരുളിച്ചെയ്യുന്നു : 'ഹേ, മനുഷ്യരേ ! നിങ്ങൾ അല്ലാഹുവിങ്കലേക്ക് പശ്ചാത്തപിക്കുകയും, അവനോട് പാപമോചനം തേടുകയും ചെയ്യുവിൻ. ഞാൻതന്നെ, അവനോട് ദിവസം നൂറുപ്രാവശ്യം പശ്ചാത്തപിച്ചു മടങ്ങുന്നു'. (മുസ്ലിം) നബിﷺപ്രാർത്ഥിച്ചിരുന്നതായി അബൂമൂസൽ അശ്അരീ

(റ) നിവേദനം ചെയ്യുന്ന ഈ പ്രാർത്ഥന നാം ഓരോരുത്തരും സദാ പ്രാർത്ഥിക്കുവാൻ കടപ്പെട്ടവരത്രെ. അതിലേ വാചകങ്ങൾ ഇതാണ് :

اللَّهُمَّ اغْفِرْ لِي خَطِيئَتِي وَجَهْلِي وَإِسْرَافِي فِي أَمْرِي وَمَا أَنْتَ أَعْلَمُ بِهِ مِنِّي اللَّهُمَّ اغْفِرْ لِي جِدِّي وَهَزْلِي وَخَطَئِي وَعَمْدِي وَكُلُّ ذَلِكَ عِنْدِي اللَّهُمَّ اغْفِرْ لِي مَا قَدَّمْتُ وَمَا أَخَّرْتُ وَمَا أَسْرَرْتُ وَمَا أَعْلَنْتُ وَمَا أَنْتَ أَعْلَمُ بِهِ مِنِّي أَنْتَ الْمُقَدِّمُ وَأَنْتَ الْمُؤَخِّرُ وَأَنْتَ عَلَى كُلِّ شَيْءٍ قَدِيرٌ

(സാരം : അല്ലാഹുവേ ! എന്റെ പിഴവും, എന്റെ അജ്ഞതയും, എന്റെ കാര്യത്തിൽ ഞാൻ ക്രമം തെറ്റിയതും, എന്നെക്കാൾ നിനക്കറിയാവുന്നതുമെല്ലാം നീ എനിക്ക് പൊറുത്തുതരേണമേ! അല്ലാഹുവേ! ഞാൻ കാര്യമായി ചെയ്തതും, തമാശയായി ചെയ്തതും, ഞാൻ അബദ്ധം ചെയ്തതും, കൽപിച്ചുകൂട്ടിചെയ്തതും എനിക്ക് നീ പൊറുത്തുതരേണമേ ; അങ്ങിനെയുള്ള എല്ലാ തെറ്റുകളും എന്റെ പക്കലുണ്ട്. അല്ലാഹുവേ! ഞാൻ മുമ്പ് ചെയ്തതും പിന്നീടു ചെയ്യുന്നതും, ഞാൻ സ്വകാര്യമാക്കിവെച്ചതും, പരസ്യമാക്കിയതും, എന്നെക്കാൾ നിനക്കറിയാവുന്നതുമെല്ലാം എനിക്ക് നീ പൊറുത്തുതരേണമേ! നീയാണ് - എല്ലാ കാര്യവും- മുന്നോട്ടാക്കുന്നവൻ, നീയാണ് - എല്ലാം - പിന്നോട്ടാക്കുന്നവനും, നീ എല്ലാ കാര്യത്തിനും കഴിവുള്ളവനുമാകുന്നു. (ബു; മു)

സജ്ജനങ്ങളുടെ പ്രാർത്ഥന അല്ലാഹുവിങ്കൽ കൂടുതൽ സ്വീകാര്യമായിരിക്കുമല്ലോ. എന്നിരിക്കെ, നബിമാർ–അതും തങ്ങളുടെ ജനതയുടെ നൻമക്ക്വേണ്ടി – ചെയ്യുന്ന പ്രാർത്ഥന അല്ലാഹുവിങ്കൽ കൂടുതൽ സ്വീകാര്യമായിരിക്കുമെന്ന് പറയേണ്ടതില്ല. സത്യവിശ്വാസികൾക്ക് അത് മനസ്സമാധാനം നൽകുന്നതും, അല്ലാഹുവിങ്കൽ നിന്നുള്ള കാരുണ്യം കൂടുതൽ വർദ്ധിക്കുവാൻ കാരണമായിത്തീരുന്നതുമായിരിക്കും. ഒരു സംഭവത്തിൽ, നബിയുടെ വിധി സ്വീകരിക്കുവാൻ കൂട്ടാക്കാതിരുന്ന കപടവിശ്വാസികളെക്കുറിച്ച് പറയുന്ന മദ്ധ്യേ സൂ: നിസാഉ് 64–ൽ അല്ലാഹു പറയുന്നു : 'അവർ തങ്ങളോടുതന്നെ അക്രമം പ്രവർത്തിച്ച അവസരത്തിൽ, അവർ നിന്റെ അടുക്കൽ വരുകയും എന്നിട്ട് അല്ലാഹുവിനോട് പാപമോചനം തേടുകയും, അവർക്ക്വേണ്ടി റസൂലും പാപമോചനം തേടുകയും ചെയ്തിരുന്നുവെങ്കിൽ, അല്ലാഹുവിനെ പശ്ചാത്താപം സ്വീകരിക്കുന്നവനായും കരുണാനിധിയായും അവർ കണ്ടെത്തുമായിരുന്നു'. (ولو أنهم إذ ظلموا إلى قوله رحيما–النساء:٦٤)

## വിഭാഗം –3

وَيَقُولُ ٱلَّذِينَ ءَامَنُوا۟ لَوْلَا نُزِّلَتْ سُورَةٌ

**﴾20﴿ വിശ്വസിച്ചവർ പറയുന്നു : ഒരു സൂറത്ത് [അദ്ധ്യായം] അവതരിപ്പിക്കപ്പെടാത്തതെന്താണ്?! എന്നാൽ, (വ്യക്തമായി) നിയമം**

فَإِذَآ أُنزِلَتۡ سُورَةٞ مُّحۡكَمَةٞ وَذُكِرَ فِيهَا ٱلۡقِتَالُ رَأَيۡتَ ٱلَّذِينَ فِي قُلُوبِهِم مَّرَضٞ يَنظُرُونَ إِلَيۡكَ نَظَرَ ٱلۡمَغۡشِيِّ عَلَيۡهِ مِنَ ٱلۡمَوۡتِۖ فَأَوۡلَىٰ لَهُمۡ ﴿٢٠﴾

വിവരിക്കപ്പെട്ട ഒരു സൂറത്ത് അവതരിപ്പിക്കപ്പെടുകയും, അതിൽ യുദ്ധത്തെക്കുറിച്ച് പ്രസ്താവിക്കപ്പെടുകയും ചെയ്താൽ, ഹൃദയങ്ങളിൽ വല്ല രോഗമുള്ളവരെ (നബിയേ) നിനക്ക് കാണാം ; മരണം (ആസന്നമായത്) നിമിത്തം ബോധക്ഷയം പിടിപെട്ടവൻ നോക്കും പ്രകാരം നിന്റെ അടുക്കലേക്ക് അവർ നോക്കുന്നതായിട്ട്, എന്നാൽ, അവർക്ക് വേണ്ടത് [യോജിച്ചത്] തന്നെയാണ് (അത്)

طَاعَةٞ وَقَوۡلٞ مَّعۡرُوفٞۚ فَإِذَا عَزَمَ ٱلۡأَمۡرُ فَلَوۡ صَدَقُواْ ٱللَّهَ لَكَانَ خَيۡرٗا لَّهُمۡ ﴿٢١﴾

﴾21﴿ അനുസരണവും, ഉചിതമായ (നല്ല) വാക്കും, (അതാണ് വേണ്ടത്) എനി, കാര്യം (ഉറപ്പിച്ച്) തീർച്ചയായിക്കഴിഞ്ഞാലോ, അപ്പോൾ, അല്ലാഹുവിനോട് അവർ (പറഞ്ഞ) സത്യം പാലിച്ചിരുന്നെങ്കിൽ അതവർക്ക് ഉത്തമമാകുമായിരുന്നു.

---

﴾20﴿ وَيَقُولُ പറയും, പറയുന്നു ٱلَّذِينَ ءَامَنُواْ വിശ്വസിച്ചവർ لَوۡلَا نُزِّلَتۡ അവതരിപ്പിക്കപ്പെടാത്തതെന്താണ് سُورَة ഒരു സൂറത്ത്, അദ്ധ്യായം فَإِذَآ أُنزِلَتۡ എന്നാൽ അവതരിപ്പിക്കപ്പെട്ടാൽ سُورَةٞ مُّحۡكَمَةٞ നിയമം വിവരിക്കപ്പെട്ട (നിയമപ്രധാനമായ, ബലവത്തായ) ഒരു അദ്ധ്യായം وَذُكِرَ فِيهَا അതിൽ പ്രസ്താവിക്കപ്പെടുകയും ٱلۡقِتَال യുദ്ധം, യുദ്ധത്തെപ്പറ്റി رَأَيۡتَ നീ (നിനക്ക്)കാണും ٱلَّذِينَ فِي قُلُوبِهِم തങ്ങളുടെ ഹൃദയങ്ങളിലുള്ളവരെ مَّرَضٞ വല്ല രോഗവും, ഒരു രോഗം يَنظُرُونَ അവർ നോക്കുന്നതായി إِلَيۡكَ നിന്റെ അടുക്കലേക്ക് نَظَرَ ٱلۡمَغۡشِيِّ عَلَيۡهِ ബോധക്ഷയം പിടിപെട്ടവന്റെ നോട്ടം مِنَ ٱلۡمَوۡتِ മരണത്താൽ فَأَوۡلَىٰ അപ്പോൾ വേണ്ടപ്പെട്ടതാണ് (കൂടുതൽ യോജിച്ചതാണ്) لَهُمۡ അവർക്ക് ﴾21﴿ طَاعَة അനുസരണമാണ് وَقَوۡلٞ വാക്കും مَّعۡرُوف ഉചിതമായ, സദാചാരപരമായ, നല്ല, മര്യാദപ്പെട്ട فَإِذَا عَزَمَ എനി തീർച്ചപ്പെട്ടാൽ, നിശ്ചയമായാൽ ٱلۡأَمۡرُ കാര്യം فَلَوۡ صَدَقُواْ അപ്പോഴവർ സത്യം പറയുകയാണങ്കിൽ (സത്യം പാലിച്ചാൽ) ٱللَّهَ അല്ലാഹുവിനോട് لَكَانَ അതാകുമായിരുന്നു خَيۡرٗا لَّهُمۡ അവർക്ക് ഗുണം, ഉത്തമം.

ശത്രുക്കളാൽ പൊറുതിമുട്ടുകയും, മദീനഃയിൽ ഇസ്‌ലാമിന് കുറേയൊക്കെ സ്വീകരണം ലഭിക്കുകയും ചെയ്തുകൊണ്ടിരുന്ന അവസരത്തിൽ, യുദ്ധസംബന്ധമായി വല്ല വഹ്‌യുകളും ലഭിച്ചാൽ കൊള്ളാമെന്ന് സത്യവിശ്വാസികൾ ആഗ്രഹം പ്രകടിപ്പിക്കും. പ്രത്യക്ഷത്തിൽ അവരോടൊപ്പം കപടവിശ്വാസികളും ഉണ്ടായിരിക്കുമല്ലോ. അങ്ങിനെ വല്ല വഹ്‌യുകളും അല്ലാഹുവിൽനിന്ന് വന്നുകഴിഞ്ഞാൽ കപടവിശ്വാസികളുടെ മട്ടുമാറും. അവർ മരണഗോഷ്ടികൾ കാട്ടുവാൻ തുടങ്ങും. അത് സ്വാഭാവികവുമാണ്. നേരെ മറിച്ച് കൽപനയനുസരിച്ച് പ്രവർത്തിക്കുവാൻ തയ്യാറാകുകയും, നല്ല വാക്ക് പറയുകയുമാണവർ ചെയ്യേണ്ടിയിരുന്നത്. യുദ്ധം ചെയ്യേണ്ടുന്ന സന്ദർഭം നേരിട്ടുകഴിഞ്ഞാൽ പിന്നെ, യാതൊരു പരിഭ്രമമോ, പ്രതിഷേധമോ കൂടാതെ അതിൽ പങ്കെടുക്കുകയും മുമ്പ് പ്രകടിപ്പിച്ചിരുന്ന സന്നദ്ധത പ്രായോഗികമായി തെളിയിക്കുകയും വേണ്ടിയിരുന്നു. അങ്ങിനെ ചെയ്യുന്ന പക്ഷം, അത് അവർക്ക് തന്നെ ഗുണമായിരിക്കുന്നതുമാണ് എന്ന് സാരം.

فأولى لهم (അവർക്ക് വേണ്ടതത്തന്നെ) എന്ന വാക്യം രണ്ടുമൂന്ന് പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെടാറുണ്ട്.

1) യുദ്ധത്തെ സംബന്ധിക്കുന്ന വിഷയങ്ങൾ അവതരിക്കുമ്പോൾ അവരിൽ നിന്ന് അത്തരം പ്രതികരണം ഉണ്ടാകുന്നത് അവരുടെ സ്ഥിതിക്ക് യോജിച്ചതും സ്വാഭാവികവുമാണ്.

2) അവരുടെ സ്വഭാവം അനുസരിച്ച് അവർക്ക് വേണ്ടതുണ്ട്, അഥവാ നാശമാണവർക്കുള്ളത് എന്ന്. ഈ രണ്ട് വ്യാഖ്യാനമനുസരിച്ചും ആ വാക്യം അതോടെ അവസാനിക്കുന്നതും, തൊട്ട (21-ാം വചനവുമായി ഘടനയിൽ ബന്ധമില്ലാത്തതുമായിരിക്കും.

3) അവരിൽ ഉണ്ടായിരിക്കേണ്ടത് അനുസരണവും നല്ല വാക്കുകളുമാണ്. അഥവാ പരിഭ്രമമോ വെറുപ്പോ അല്ല എന്ന്. ഇതനുസരിച്ച് ഈ വാക്യം അപൂർണവും, തുടർന്നുള്ള ആയത്തുമായി ഘടനാബന്ധം ഉള്ളതുമായിരിക്കും. അതിന്റെ പൂർണരൂപം فأولى لهم طاعة وقول معروف (അപ്പോൾ അവർക്ക് വേണ്ടത് അനുസരണവും ഉചിതമായ വാക്കുമാകുന്നു.) എന്നുമായിരിക്കും. കപടവിശ്വാസികളെ ഉന്നംവെച്ചുകൊണ്ട് അല്ലാഹു ചോദിക്കുന്നു:

فَهَلْ عَسَيْتُمْ إِن تَوَلَّيْتُمْ أَن تُفْسِدُوا۟ فِى ٱلْأَرْضِ وَتُقَطِّعُوٓا۟ أَرْحَامَكُمْ ﴿٢٢﴾

**﴾22﴿ എന്നാൽ, നിങ്ങൾ കൈകാര്യം നേടിയാൽ, ഭൂമിയിൽ നിങ്ങൾ കുഴപ്പമുണ്ടാക്കുകയും, നിങ്ങളുടെ രക്തബന്ധങ്ങളെ മുറിച്ചുകളയുകയും ചെയ്തേക്കുമോ ?!**

﴾22﴾ فَهَلْ عَسَيْتُمْ അപ്പോൾ (എന്നാൽ) നിങ്ങളായേക്കുമോ إِن تَوَلَّيْتُمْ നിങ്ങൾ കൈകാര്യം(അധികാരം) നേടിയാൽ أَن تُفْسِدُوا۟ നിങ്ങൾ കുഴപ്പമുണ്ടാക്കുവാൻ فِى ٱلْأَرْضِ ഭൂമിയിൽ, നാട്ടിൽ وَتُقَطِّعُوٓا۟ മുറിച്ചുകളയുവാനും أَرْحَامَكُمْ നിങ്ങളുടെ രക്ത (കുടുംബ)ബന്ധങ്ങൾ.

---

അതെ, നിങ്ങളുടെ സ്ഥിതി മേൽചൂണ്ടിക്കാട്ടിയതുപോലെയായിരിക്കെ, നിങ്ങളുടെ പക്കലെങ്ങാനും ജനങ്ങളുടെ കൈകാര്യവും അധികാരവും വന്നുകഴിഞ്ഞാൽ, നിങ്ങൾ ചെയ്തേക്കുക നാട്ടിൽ പലതരം കുഴപ്പവും വഴക്കും ഉണ്ടാക്കലായിരിക്കും എന്ന് താൽപര്യം. അല്ലാഹു പറയുന്നു :

أُو۟لَـٰٓئِكَ ٱلَّذِينَ لَعَنَهُمُ ٱللَّهُ فَأَصَمَّهُمْ وَأَعْمَىٰٓ أَبْصَـٰرَهُمْ ﴿٢٣﴾

**﴾23﴿ അക്കൂട്ടർ, അല്ലാഹു ശപിച്ചിട്ടുള്ളവരത്രെ. അങ്ങനെ അവൻ അവർക്ക് ബധിരത നൽകുകയും അവരുടെ കണ്ണുകളെ അന്ധമാക്കുകയും ചെയ്തിരിക്കുന്നു.**

أَفَلَا يَتَدَبَّرُونَ ٱلْقُرْءَانَ أَمْ عَلَىٰ قُلُوبٍ أَقْفَالُهَآ ﴿٢٤﴾

**﴾24﴿ അവർക്ക് ക്വുർആൻ ഉറ്റാലോചിച്ചു നോക്കിക്കൂടേ ?! എന്നാലവർക്ക് കാര്യം ഗ്രഹിക്കാമല്ലോ: അതല്ല, (ഒരു പക്ഷേ)വല്ല ഹൃദയങ്ങളിലും അവയുടെതായ പൂട്ടുകൾ ഉണ്ടോ ?!**

---

﴾23﴾ أُو۟لَـٰٓئِكَ ٱلَّذِينَ അവർ യാതൊരു കൂട്ടരത്രെ لَعَنَهُمُ അവരെ ശപിച്ചിരിക്കുന്നു ٱللَّهُ അല്ലാഹു فَأَصَمَّهُمْ അങ്ങനെ ബധിരത(കേട്ടുകൂടായ്മ)യുണ്ടാക്കി فَأَصَمَّهُمْ അന്ധമാക്കുകയും ചെയ്തു أَبْصَـٰرَهُمْ അവരുടെ കണ്ണുകളെ, കാഴ്ചകളെ ﴾24﴾ أَفَلَا يَتَدَبَّرُونَ എന്നാലവർക്ക് ഉറ്റാലോചിച്ചുകൂടേ, ആലോചിക്കുന്നില്ലേ ٱلْقُرْءَانَ ക്വുർആനെ أَمْ അതല്ല (ഉണ്ടോ) عَلَىٰ قُلُوبٍ വല്ല ഹൃദയങ്ങളിലും, ഹൃദയങ്ങളിലും, ഹൃദയങ്ങളുടെമേൽ أَقْفَالُهَا അവയുടെ പൂട്ടുകൾ

---

ബധിരൻമാരാക്കി എന്നും അന്ധൻമാരാക്കി എന്നും പറഞ്ഞതും, ഹൃദയങ്ങൾക്ക് പൂട്ടുവെച്ചിട്ടുണ്ടോ എന്ന് ചോദിച്ചതും, ആ കപടവിശ്വാസികളുടെ ഹൃദയങ്ങളിലേക്ക് നൻമ പ്രവേശിക്കുവാൻ മാർഗമില്ലാത്ത വിധം അവ ദുഷിച്ചുപോയിരിക്കുന്നുവെന്ന് കാണിക്കുവാനാണ്. അവരുടെ ഹൃദയങ്ങളിൽ പൂട്ടുകളുണ്ടോ എന്നു ചോദിക്കേണ്ടുന്ന സ്ഥാനത്ത് വല്ല ഹൃദയങ്ങളിലും പൂട്ടുകളുണ്ടോ എന്നു ചോദിച്ചത് അവരുടെ സ്ഥിതിയെക്കുറിച്ച് ആശ്ചര്യം പ്രകടിപ്പിച്ചതുമാകുന്നു.

إِنَّ ٱلَّذِينَ ٱرۡتَدُّواْ عَلَىٰٓ أَدۡبَٰرِهِم مِّنۢ بَعۡدِ مَا تَبَيَّنَ لَهُمُ ٱلۡهُدَى ٱلشَّيۡطَٰنُ سَوَّلَ لَهُمۡ وَأَمۡلَىٰ لَهُمۡ ﴿٢٥﴾

**﴿25﴾ നിശ്ചയമായും, തങ്ങൾക്ക് സൻമാർഗം വ്യക്തമായിക്കഴിഞ്ഞ ശേഷം പിന്നോട്ട് തിരിച്ചുപോയിട്ടുള്ളവർ, അവർക്ക് പിശാച്(അവരുടെ ചെയ്തികളെ) അലങ്കൃതമാക്കി ക്കൊടുത്തിരിക്കുകയാണ്. അവർക്കവൻ (വ്യാമോഹങ്ങളെ) അയച്ചിട്ടു കൊടുക്കുകയും ചെയ്തിരിക്കുന്നു.**

ذَٰلِكَ بِأَنَّهُمۡ قَالُواْ لِلَّذِينَ كَرِهُواْ مَا نَزَّلَ ٱللَّهُ سَنُطِيعُكُمۡ فِي بَعۡضِ ٱلۡأَمۡرِۖ وَٱللَّهُ يَعۡلَمُ إِسۡرَارَهُمۡ ﴿٢٦﴾

**﴿26﴾ അത്, അല്ലാഹു അവതരിപ്പിച്ചതിനെ വെറുത്തിട്ടുള്ളവരോട് അവർ പറഞ്ഞതുനിമിത്തമത്രെ : ചില കാര്യത്തിൽ ഞങ്ങൾ നിങ്ങളെ അനുസരിച്ചുകൊള്ളാം എന്ന്. അല്ലാഹുവാകട്ടെ, അവർ രഹസ്യമാക്കുന്നത് അറിയുകയും ചെയ്യുന്നു.**

---

﴿25﴾ إِنَّ ٱلَّذِينَ നിശ്ചയമായും യാതൊരുകൂട്ടർ ٱرۡتَدُّواْ തിരിച്ചുപോയ, ഭ്രഷ്ടരായ, മടങ്ങിപ്പോയ عَلَىٰٓ أَدۡبَٰرِهِم തങ്ങളുടെ പിന്നോട്ട് (പിൻതിരിഞ്ഞു) مِّنۢ بَعۡدِ ശേഷം مَا تَبَيَّنَ لَهُمُ അവർക്ക് വ്യക്തമായതിന്റെ ٱلۡهُدَى സൻമാർഗം ٱلشَّيۡطَٰنُ പിശാച് سَوَّلَ لَهُمۡ അവർക്ക് അലംകൃതമാക്കിക്കൊടുത്തിരിക്കുന്നു وَأَمۡلَىٰ لَهُمۡ അവർക്ക് അയച്ചുകൊടുക്കുക (നീട്ടിക്കൊടുക്കുക)യും ചെയ്തു ﴿26﴾ ذَٰلِكَ അത് بِأَنَّهُمۡ قَالُواْ അവർ പറഞ്ഞത്കൊണ്ടത്രെ لِلَّذِينَ كَرِهُواْ വെറുത്തവരോട് مَا نَزَّلَ ٱللَّهُ അല്ലാഹു ഇറക്കിയതിനെ سَنُطِيعُكُمۡ ഞങ്ങൾ അനുസരിച്ചുകൊള്ളാം فِي بَعۡضِ ٱلۡأَمۡرِۖ ചില കാര്യത്തിൽ وَٱللَّهُ يَعۡلَمُ അല്ലാഹു അറിയും, അറിയുന്നു إِسۡرَارَهُمۡ അവരുടെ രഹസ്യമാക്കൽ, രഹസ്യം പറയൽ

അല്ലാഹു അവതരിപ്പിച്ചതിനെ വെറുത്തവർ എന്ന് പറഞ്ഞത് ഇസ്‌ലാമിന്റെ പ്രത്യക്ഷ ശത്രുക്കളായ അവിശ്വാസികളെക്കുറിച്ചാകുന്നു. അവരുമായി സ്വകാര്യ കൂട്ടുകെട്ടുകൾ പുലർത്തിക്കൊണ്ടിരിക്കുകയാണ് കപടവിശ്വാസികൾ ചെയ്യുന്നത്. ഞങ്ങൾ വെളിയിൽ മുസ്‌ലിംകളുടെ കൂടെയാണെങ്കിലും എല്ലാ വിഷയത്തിലും അവരുമായി ഞങ്ങൾ യോജിക്കുന്നില്ല. ചില കാര്യങ്ങളിലെല്ലാം ഞങ്ങൾ നിങ്ങൾക്ക് വിധേയരാണ്. എന്നിങ്ങിനെ അവർ അവിശ്വാസികളെ ധരിപ്പിക്കുകയും, അതിനാവശ്യമായ കുത്തിത്തിരിപ്പുകൾ ഉണ്ടാക്കുകയും അവരുടെ പതിവാണ്. യുദ്ധ സംബന്ധമായ കാര്യങ്ങളിലാണ് ഇത്തരം ഗൂഢപ്രവർത്തനങ്ങൾ കൂടുതൽ അവർ നടത്തുക. ഇതൊന്നും അല്ലാഹുവിന് അജ്ഞാതമല്ല. അവരുടെ എല്ലാ രഹസ്യങ്ങളും അവൻ അറിഞ്ഞുകൊണ്ടിരിക്കുന്നുണ്ട് എന്ന് അവരെ അല്ലാഹു താക്കീത് ചെയ്യുന്നു.

فَكَيْفَ إِذَا تَوَفَّتْهُمُ ٱلْمَلَـٰٓئِكَةُ يَضْرِبُونَ وُجُوهَهُمْ وَأَدْبَـٰرَهُمْ ﴿٢٧﴾

**﴿27﴾ (ഇങ്ങിനെയൊക്കെയാണ് കാര്യം) എന്നിരിക്കെ, അവരുടെ മുഖങ്ങളെയും, പിൻപുറങ്ങളെയും അടിച്ചുകൊണ്ട് മലക്കുകൾ അവരെ പൂർണമായി പിടിച്ചെടുക്കുമ്പോൾ [മരണപ്പെടുത്തുമ്പോൾ] എങ്ങിനെയിരിക്കും അവരുടെ സ്ഥിതി ?!**

ذَٰلِكَ بِأَنَّهُمُ ٱتَّبَعُوا۟ مَآ أَسْخَطَ ٱللَّهَ وَكَرِهُوا۟ رِضْوَٰنَهُۥ فَأَحْبَطَ أَعْمَـٰلَهُمْ ﴿٢٨﴾

**﴿28﴾ അല്ലാഹുവിനെ ക്രോധപ്പെടുത്തുന്ന കാര്യത്തെ അവർ പിൻപറ്റുകയും, അവന്റെ പ്രീതിയെ അവർ വെറുക്കുകയും ചെയ്തതുകൊണ്ടാണ് അത്. അതിനാൽ അവരുടെ കർമങ്ങൾ അവൻ ഫലശൂന്യമാക്കിയിരിക്കുന്നു.**

---

﴾27﴿ فَكَيْفَ എന്നാൽ എങ്ങിനെയിരിക്കും إِذَا تَوَفَّتْهُمُ അവരെ പൂർണമായി പിടിക്കുമ്പോൾ ٱلْمَلَـٰٓئِكَةُ മലക്കുകൾ يَضْرِبُونَ അവർ അടിച്ചുകൊണ്ട് وُجُوهَهُمْ അവരുടെ മുഖങ്ങളെ, മുഖത്ത് وَأَدْبَـٰرَهُمْ പിൻപുറങ്ങളെയും, പുറത്തും ﴾28﴿ ذَٰلِكَ അത് بِأَنَّهُمُ ٱتَّبَعُوا۟ അവർ പിൻപറ്റിയത്കൊണ്ടാണ് مَآ أَسْخَطَ ٱللَّهَ അല്ലാഹുവിനെ ക്രോധപ്പെടുത്തുന്ന (കോപപ്പെടുത്തുന്ന) കാര്യം وَكَرِهُوا۟ അവർ വെറുക്കുകയും (ചെയ്തത്) رِضْوَٰنَهُۥ അവന്റെ പ്രീതി, പൊരുത്തം فَأَحْبَطَ അതിനാൽ അവൻ ഫലശൂന്യമാക്കി أَعْمَـٰلَهُمْ അവരുടെ പ്രവർത്തന(കർമ)ങ്ങളെ.

പരലോകജീവിതത്തിൽ മാത്രമല്ല, മരണവേളയിലും മലക്കുകളിൽ നിന്ന് അവർക്ക് ചില ശിക്ഷകൾ അനുഭവിക്കേണ്ടി വരുമെന്നും, അതിനുള്ള കാരണ മെന്താണെന്നുമാണ് ഈ വചനങ്ങൾ കാണിക്കുന്നത്. മനുഷ്യന്റെ മരണവേള യിൽ മലക്കുകൾ വരുമെന്നും, സജ്ജനങ്ങളുടെ അടുക്കൽ അവരുടെ സമീപനം വളരെ സന്തോഷകരമായ രൂപത്തിലും, ദുർജ്ജനങ്ങളുടെ അടുക്കൽ വളരെ കഠി നമായ രൂപത്തിലും ആയിരിക്കുമെന്നും അല്ലാഹു വ്യക്തമായി പ്രസ്താവിച്ചിട്ടു ള്ളതാണ്. (32:11; 41:30; 6:93; മുതലായവ നോക്കുക) توفى എന്ന വാക്കിന്റെ സാക്ഷാൽഅർത്ഥം മരണപ്പെടുത്തി എന്നല്ലെന്നും, പൂർണമായെടുത്തു എന്നും മറ്റുമാണെന്നും സൂ: സുമർ-42 ന്റെ വിവരണത്തിൽ വായിച്ചത് ഇവിടെയും സ്മര ണീയമാകുന്നു.

## വിഭാഗം - 4

أَمْ حَسِبَ ٱلَّذِينَ فِى قُلُوبِهِم مَّرَضٌ أَن لَّن يُخْرِجَ ٱللَّهُ أَضْغَـٰنَهُمْ ﴿٢٩﴾

**﴾29﴿ അതല്ല, (ഒരു പക്ഷേ)ഹൃ ദയങ്ങളിൽ ഒരു (തരം) രോഗമുള്ള വർ വിചാരിക്കുന്നുവോ, അവരുടെ ഈർഷ്യതകളെ അല്ലാഹു വെളിക്കു വരുത്തുന്നതേയല്ല എന്ന് ?!**

---

﴾29﴿ أَمْ حَسِبَ അതല്ല, വിചാരിച്ചുവോ ٱلَّذِينَ യാതൊരുകൂട്ടർ فِى قُلُوبِهِم അവരുടെ ഹൃദയങ്ങളിലുണ്ട് مَّرَضٌ വല്ല രോഗവും, ഒരു രോഗം أَن لَّن يُخْرِجَ പുറത്താക്കുന്നതേയല്ല എന്ന് ٱللَّهُ അല്ലാഹു أَضْغَـٰنَهُمْ അവരുടെ വിദ്വേഷങ്ങളെ (ഈർഷ്യത, പക)

---

وَلَوْ نَشَآءُ لَأَرَيْنَـٰكَهُمْ فَلَعَرَفْتَهُم بِسِيمَـٰهُمْ ۚ وَلَتَعْرِفَنَّهُمْ فِى لَحْنِ ٱلْقَوْلِ ۚ وَٱللَّهُ يَعْلَمُ أَعْمَـٰلَكُمْ ﴿٣٠﴾

**﴾30﴿ (നബിയേ) നാം ഉദ്ദേശിച്ചി രുന്നെങ്കിൽ, അവരെ നിനക്ക് നാം കാട്ടിത്തരുമായിരുന്നു ; അങ്ങിനെ, അവരുടെ ലക്ഷണംകൊണ്ട് നിനക്ക വരെ (ശരിക്ക്) മനസ്സിലാക്കുകയും ചെയ്യാമായിരുന്നു. വാക്കിന്റെ ശൈലിയിൽ (സ്വരവ്യത്യാസംകൊ ണ്ട്)നിശ്ചയമായും നിനക്കവരെ മന സ്സിലാക്കാവുന്നതുമാണ്. അല്ലാഹു നിങ്ങളുടെ പ്രവൃത്തികളെല്ലാം അറി യുന്നു.**

﴾30﴿ وَلَوْ نَشَآءُ നാം ഉദ്ദേശിച്ചിരുന്നെങ്കിൽ لَأَرَيْنَـٰكَهُمْ അവരെ നാം കാണിച്ചു തരുമായിരുന്നു فَلَعَرَفْتَهُم അങ്ങനെ (എന്നിട്ട്) അവരെ നീ മനസ്സിലാക്കുമായിരുന്നു بِسِيمَـٰهُمْ അവരുടെ അടയാളം (പ്രത്യേകത)കൊണ്ട് وَلَتَعْرِفَنَّهُمْ നിശ്ചയമായും നിനക്കവരെ മനസ്സിലാക്കാം, പരിചയപ്പെടാം فِى لَحْنِ സംസാര ശൈലിയിൽ, സ്വരമാറ്റത്തിൽ ٱلْقَوْلِ വാക്കിന്റെ (പറയുന്നതിന്റെ) واللَّهُ يَعْلَمُ അല്ലാഹു أَعْمَالَكُمْ നിങ്ങളുടെ പ്രവൃത്തികളെ അറിയുന്നു

മുസ്‌ലിം വേഷമണിഞ്ഞ മുനാഫിക്വുകളായ വ്യക്തികൾ ഏതൊക്കെയാണെന്ന് കാട്ടിക്കൊടുക്കുവാൻ അല്ലാഹുവിന് കഴിയാഞ്ഞിട്ടല്ല, അവനത് വേണ്ടെന്നുവെച്ചിരിക്കുകയാണ്. അതേസമയത്ത് അവരുടെ സംസാരഗതിയിൽ നിന്നും, സ്വരങ്ങളിൽ നിന്നും തന്നെ നബിﷺക്ക് അവരെ തിരിച്ചറിയുവാൻ കഴിയുന്നതുമാണ് എന്ന് സാരം. ഈ ആയത്ത് അവതരിച്ചതിന് ശേഷം നബിﷺ അങ്ങനെ, പല വ്യക്തികളെക്കുറിച്ചും മനസ്സിലാക്കിയിരുന്നതായി നിവേദനം ചെയ്യപ്പെട്ടിട്ടുമുണ്ട്.

وَلَنَبْلُوَنَّكُمْ حَتَّىٰ نَعْلَمَ ٱلْمُجَـٰهِدِينَ مِنكُمْ وَٱلصَّـٰبِرِينَ وَنَبْلُوَا۟ أَخْبَارَكُمْ ﴿٣١﴾

**﴾31﴿ നിങ്ങളിൽനിന്നുള്ള സമരശാലികളെയും, ക്ഷമാശീലൻമാരെയും (പ്രത്യക്ഷത്തിൽ) അറിയുകയും, നിങ്ങളുടെ വർത്തമാനങ്ങളെ (സ്ഥിതിഗതികളെ) പരീക്ഷിച്ചറിയുകയും ചെയ്യുന്നതുവരെ, നിശ്ചയമായും നിങ്ങളെ നാം പരീക്ഷണം ചെയ്യും.**

﴾31﴿ وَلَنَبْلُوَنَّكُم നിശ്ചയമായും നാം നിങ്ങളെ പരീക്ഷണം ചെയ്യും حَتَّىٰ نَعْلَمَ നാം അറിയുന്നതുവരെ ٱلْمُجَـٰهِدِين സമരശാലികളെ, ജിഹാദ് ചെയ്യുന്നവരെ مِنكُم നിങ്ങളിൽ നിന്നുള്ള وَٱلصَّـٰبِرِين ക്ഷമിക്കുന്നവരെയും وَنَبْلُوَا۟ നാം പരീക്ഷിച്ചറിയുകയും (ചെയ്യുന്നതുവരെ) أَخْبَارَكُمْ നിങ്ങളുടെ വർത്തമാനങ്ങൾ.

ഓരോരുത്തരുടെയും എല്ലാ സ്ഥിതികളും സസൂക്ഷ്മം അറിയുന്നവനാണ് അല്ലാഹു. എന്നിരിക്കെ, യുദ്ധം മുതലായ വിഷമഘട്ടങ്ങളെയും, മതസംബന്ധമായ വിധിവിലക്കുകളെയും ഓരോരുത്തനും എങ്ങിനെ നേരിടുമെന്ന വസ്തുത അവന് അജ്ഞാതമല്ല. പക്ഷേ, ഓരോരുത്തരുടെയും നിലപാട് അനുഭവത്തിൽ വെളിപ്പെട്ട് കാണുവാനുള്ള പരീക്ഷണങ്ങളത്രെ അവ. പരീക്ഷണങ്ങളിൽ ഓരോ വ്യക്തിയും സ്വീകരിച്ച നയവും നിലപാടുമനുസരിച്ചായിരിക്കും പ്രതിഫലം നൽകപ്പെടുന്നത്.

جهاد (ജിഹാദ്) എന്ന മൂലത്തിൽ നിന്നുള്ള കർത്തൃരൂപമത്രെ مجاهد(മുജാഹിദ്) യുദ്ധം, ധർമസമരം, പരമാവധി പരിശ്രമം എന്നൊക്കെയാണ് അതിന് അർത്ഥം. ദേഹംകൊണ്ടും ധനംകൊണ്ടും, വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും നടത്തപ്പെടുന്ന എല്ലാ ത്യാഗപരിശ്രമങ്ങൾക്കും, ധർമസമരങ്ങൾക്കും ജിഹാദ് എന്ന് പറയാം. ചിലർ ധരിക്കാറുള്ളത്പോലെ, ഏതെങ്കിലും ഒരു പ്രത്യേക കക്ഷിയുടെയോ, വിഭാഗത്തിന്റെയോ പേരല്ല മുജാഹിദ്.

إِنَّ ٱلَّذِينَ كَفَرُوا۟ وَصَدُّوا۟ عَن سَبِيلِ ٱللَّهِ وَشَآقُّوا۟ ٱلرَّسُولَ مِنۢ بَعْدِ مَا تَبَيَّنَ لَهُمُ ٱلْهُدَىٰ لَن يَضُرُّوا۟ ٱللَّهَ شَيْـًٔا وَسَيُحْبِطُ أَعْمَـٰلَهُمْ ﴿٣٢﴾

**﴾32﴿ നിശ്ചയമായും, അവിശ്വസിക്കുകയും അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് (ജനങ്ങളെ) തടയുകയും, തങ്ങൾക്ക് സൻമാർഗം വ്യക്തമായിക്കഴിഞ്ഞതിനുശേഷം റസൂലിനോട് ചേരിപിരിയുകയും ചെയ്തിട്ടുള്ളവർ, അവർ അല്ലാഹുവിന് ഒട്ടും ഉപദ്രവം വരുത്തുകയില്ലതന്നെ. അവരുടെ പ്രവർത്തനങ്ങളെ അവൻ വഴിയെ ഫലശൂന്യമാക്കുകയും ചെയ്യും.**

۞ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ أَطِيعُوا۟ ٱللَّهَ وَأَطِيعُوا۟ ٱلرَّسُولَ وَلَا تُبْطِلُوٓا۟ أَعْمَـٰلَكُمْ ﴿٣٣﴾

**﴾33﴿ ഹേ, വിശ്വസിച്ചവരേ ! നിങ്ങൾ അല്ലാഹുവിനെ അനുസരിക്കുവിൻ ; റസൂലിനെയും അനുസരിക്കുവിൻ ; നിങ്ങളുടെ പ്രവർത്തനങ്ങളെ വ്യർത്ഥമാക്കിക്കളയുകയും അരുത്.**

إِنَّ ٱلَّذِينَ كَفَرُوا۟ وَصَدُّوا۟ عَن سَبِيلِ ٱللَّهِ ثُمَّ مَاتُوا۟ وَهُمْ كُفَّارٌ فَلَن يَغْفِرَ ٱللَّهُ لَهُمْ ﴿٣٤﴾

**﴾34﴿ നിശ്ചയമായും അവിശ്വസിക്കുകയും അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് (ജനങ്ങളെ) തടയുകയും, പിന്നീട് തങ്ങൾ അവിശ്വാസികളായ നിലയിൽ (തന്നെ) മരണപ്പെടുകയും ചെയ്തവർ, അല്ലാഹു അവർക്ക് പൊറുത്തുകൊടുക്കുന്നതേയല്ല.**

﴾32﴿ إِنَّ ٱلَّذِينَ كَفَرُواْ നിശ്ചയമായും അവിശ്വസിച്ചവര്‍ وَصَدُّوا തടയുക (തട്ടുക, തിരിച്ചുവിടുകയും عَن سَبِيلِ ٱللَّهِ അല്ലാഹുവിന്റെ വഴിയില്‍ നിന്ന് وَشَآقُّوا ചേരിപിരിയുക (കക്ഷിതിരിയുക, ഭിന്നിക്കുക)യും ചെയ്ത ٱلرَّسُولَ റസൂലിനോട്, റസൂലുമായി مِنۢ بَعْدِ ശേഷം مَا تَبَيَّنَ لَهُمُ അവര്‍ക്ക് വ്യക്തമായതിന്റെ ٱلْهُدَىٰ സന്‍മാര്‍ഗം لَن يَضُرُّواْ അവര്‍ ഉപദ്രവം വരുത്തുന്നതേയല്ല ٱللَّهَ അല്ലാഹുവിന് شَيْـًٔا യാതൊന്നും, ഒട്ടും وَسَيُحْبِطُ അവന്‍ (വഴിയെ) ഫലശൂന്യമാക്കുകയും ചെയ്യും أَعْمَٰلَهُمْ അവരുടെ പ്രവൃത്തികളെ ﴾33﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ ഹേ, വിശ്വസിച്ചവരേ أَطِيعُواْ ٱللَّهَ അല്ലാഹുവിനെ അനുസരിക്കുവിന്‍ وَأَطِيعُواْ ٱلرَّسُولَ റസൂലിനെയും അനുസരിക്കുവിന്‍ وَلَا تُبْطِلُوٓاْ വ്യര്‍ത്ഥമാക്കുക(കേടുവരുത്തുക)യും ചെയ്യരുത്. أَعْمَٰلَكُمْ നിങ്ങളുടെ പ്രവര്‍ത്തനങ്ങളെ ﴾34﴿ إِنَّ ٱلَّذِينَ كَفَرُواْ നിശ്ചയമായും അവിശ്വസിച്ചവര്‍ وَصَدُّوا തടയുകയും ചെയ്ത عَن سَبِيلِ ٱللَّهِ അല്ലാഹുവിന്റെ മാര്‍ഗത്തില്‍ നിന്ന് ثُمَّ مَاتُواْ പിന്നെ മരണപ്പെടുകയും ചെയ്ത وَهُمْ അവരായിരിക്കെ كُفَّارٌ അവിശ്വാസികള്‍ فَلَن يَغْفِرَ ٱللَّهُ എന്നാല്‍ അല്ലാഹു പൊറുത്തുകൊടുക്കുന്നതേയല്ല لَهُمْ അവര്‍ക്ക്

ദുര്‍ന്നടപ്പുകളും, പാപങ്ങളും നിമിത്തം സല്‍ക്കര്‍മങ്ങള്‍ ഉപയോഗശൂന്യമായിത്തീര്‍ന്നേക്കും. ഓരോ പ്രവൃത്തിയും അല്ലാഹുവും റസൂലും നിര്‍ദ്ദേശിച്ചപ്രകാരം അതതിന്റെ യഥാരൂപത്തില്‍ ഹൃദയശുദ്ധിയോടുകൂടി ആയിരിക്കേണ്ടതുണ്ട്. മരണത്തിനുമുമ്പ് ഏതവസരത്തിലും പശ്ചാത്തപിച്ചു മടങ്ങാവുന്നതും, അല്ലാഹു അത് സ്വീകരിക്കുന്നതുമാകുന്നു. പക്ഷേ, അവിശ്വാസിയായിക്കൊണ്ട് മരണപ്പെട്ടവരുടെ പാപങ്ങള്‍ ഒന്നുംതന്നെ അല്ലാഹു പൊറുത്തുകൊടുക്കുകയില്ല. സത്യവിശ്വാസത്തോടുകൂടിയുള്ള പശ്ചാത്താപം മാത്രമേ അവന്‍ സ്വീകരിക്കുകയുള്ളൂ.

فَلَا تَهِنُواْ وَتَدْعُوٓاْ إِلَى ٱلسَّلْمِ وَأَنتُمُ ٱلْأَعْلَوْنَ وَٱللَّهُ مَعَكُمْ وَلَن يَتِرَكُمْ أَعْمَٰلَكُمْ ﴿٣٥﴾

**﴾35﴿ ആകയാല്‍, (സത്യവിശ്വാസികളേ) നിങ്ങള്‍ക്ക് ദൗര്‍ബല്യം പിണയുകയും, നിങ്ങള്‍ ഉന്നതന്‍മാരായിരിക്കെ (ശത്രുക്കളെ) സന്ധിക്കു ക്ഷണിക്കുകയും ചെയ്യരുത്. അല്ലാഹു നിങ്ങളുടെകൂടെ ഉണ്ടുതാനും. നിങ്ങളുടെ പ്രവൃത്തികളെ നിങ്ങള്‍ക്കവന്‍ നഷ്ടപ്പെടുത്തുകയും ചെയ്കയില്ല തന്നെ.**

﴾35﴿ فَلَا تَهِنُواْ ആകയാല്‍ നിങ്ങള്‍ ബലഹീനപ്പെടരുത് (നിങ്ങള്‍ക്ക് ദൗര്‍ബ്ബല്യം പിണയരുത്) وَتَدْعُوٓا നിങ്ങള്‍ വിളിക്കുക (ക്ഷണിക്കുക)യും إِلَى ٱلسَّلْمِ സമാധാനത്തിലേക്ക് (സന്ധിയിലേക്ക്) وَأَنتُمُ നിങ്ങളായിരിക്കെ, നിങ്ങളത്രെ ٱلْأَعْلَوْنَ ഉന്ന

തൻമാർ, കൂടുതൽ ഉയർന്നവർ وَٱللَّهُ അല്ലാഹു مَعَكُمْ നിങ്ങളുടെ കൂടെയാണ്, കൂടെയുണ്ട് وَلَن يَتِرَكُمْ അവൻ നിങ്ങൾക്ക് നഷ്ടപ്പെടുന്നതേയല്ല, മുറിച്ചുകളയുകയില്ല أَعْمَٰلَكُمْ നിങ്ങളുടെ പ്രവൃത്തികളെ, കർമങ്ങളെ

---

ശത്രുപക്ഷത്തിന്റെ സ്ഥിതിഗതികൾ വിവരിക്കുകയും സത്യവിശ്വാസികൾക്ക് വേണ്ടുന്ന ഉപദേശങ്ങൾ നൽകുകയും ചെയ്തശേഷം, ശത്രുക്കളുമായി കണ്ടുമുട്ടുമ്പോൾ അവർ മനസ്സിരുത്തേണ്ടുന്ന ചില സംഗതികൾ അല്ലാഹു ചൂണ്ടിക്കാട്ടുകയാണ്. ധൈര്യക്ഷയവും, ദുർബ്ബലമനഃസ്ഥിതിയും അവരെ തീണ്ടരുതെന്നും, ശത്രുക്കളോട് അങ്ങോട്ട് ചെന്ന് സന്ധിക്കപേക്ഷിക്കരുതെന്നും ഉപദേശിക്കുന്നു. അതോടൊപ്പം അല്ലാഹു നിങ്ങളുടെ കൂടെയുണ്ട് എന്നും, നിങ്ങളുടെ പ്രവർത്തനങ്ങളെ അവൻ നഷ്ടപ്പെടുത്തുന്നതേയല്ല എന്നും വാഗ്ദാനം ചെയ്തുകൊണ്ട് അവർക്ക് ധൈര്യവും മനസ്സമാധാനവും നൽകുകയും ചെയ്യുന്നു. അല്ലാഹു നിങ്ങളുടെ പക്ഷത്തായിരിക്കെ നിങ്ങൾക്ക് എന്തിന് ദൗർബല്യം നേരിടണം? അവന്റെ കക്ഷിയായിരിക്കുമല്ലോ വിജയികൾ (ألا إن حزب الله هم الغالبون) നിങ്ങൾ യഥാർത്ഥ സത്യവിശ്വാസികളായിരിക്കുമ്പോൾ നിങ്ങൾതന്നെയായിരിക്കും ഉന്നതൻമാരായിക്കുക : وأنتم الأعلون إن كنتم مؤمنين എന്നൊക്കെയാണ് ഇത്മുഖേന സൂചിപ്പിക്കുന്നത്. യാതൊരു പരിതഃസ്ഥിതിയിലും ശത്രുക്കളുമായി സന്ധിസംസാരങ്ങൾ നടത്തിക്കൂടാ എന്നല്ല ഈ വചനത്തിന്റെ ഉദ്ദേശ്യം. അത് മുസ്ലിംകളുടെ ദുർബ്ബലമനഃസ്ഥിതിയിൽ നിന്നുളവാകുന്നതാവരുത്, അവരുടെ പവിത്രതയെ ഹനിക്കുന്നതുമാകരുത് എന്നത്രെ താൽപര്യം.

إِنَّمَا ٱلْحَيَوٰةُ ٱلدُّنْيَا لَعِبٌ وَلَهْوٌ ۚ وَإِن تُؤْمِنُوا۟ وَتَتَّقُوا۟ يُؤْتِكُمْ أُجُورَكُمْ وَلَا يَسْـَٔلْكُمْ أَمْوَٰلَكُمْ ﴿٣٦﴾

**﴾36﴿ നിശ്ചയമായും ഐഹികജീവിതം, കളിയും വിനോദവും തന്നെയാകുന്നു. നിങ്ങൾ വിശ്വസിക്കുകയും സൂക്ഷിക്കുകയും ചെയ്യുന്നതായാൽ അവൻ നിങ്ങൾക്ക് നിങ്ങളുടെ പ്രതിഫലങ്ങൾ നൽകുന്നതാണ്. നിങ്ങളോട് നിങ്ങളുടെ (മുഴുവൻ) സ്വത്തുകൾ അവൻ ചോദിക്കുന്നുമില്ല.**

إِن يَسْـَٔلْكُمُوهَا فَيُحْفِكُمْ تَبْخَلُوا۟ وَيُخْرِجْ أَضْغَٰنَكُمْ ﴿٣٧﴾

**﴾37﴿ നിങ്ങളോട് അത് സ്വത്തുക്കൾ ചോദിക്കുകയും, അങ്ങനെ നിങ്ങളോട് കിണഞ്ഞാവശ്യപ്പെടുകയും ചെയ്യുന്ന പക്ഷം, നിങ്ങൾ ലുബ്ധത കാണിക്കുന്നതാണ്. നിങ്ങളുടെ വിദ്വേഷങ്ങളെ അത് പുറത്ത്കൊണ്ടുവരുകയും ചെയ്യും.**

هَٰٓأَنتُمْ هَٰٓؤُلَآءِ تُدْعَوْنَ لِتُنفِقُوا۟ فِى سَبِيلِ ٱللَّهِ فَمِنكُم مَّن يَبْخَلُ ۖ وَمَن يَبْخَلْ فَإِنَّمَا يَبْخَلُ عَن نَّفْسِهِۦ ۚ وَٱللَّهُ ٱلْغَنِىُّ وَأَنتُمُ ٱلْفُقَرَآءُ ۚ وَإِن تَتَوَلَّوْا۟ يَسْتَبْدِلْ قَوْمًا غَيْرَكُمْ ثُمَّ لَا يَكُونُوٓا۟ أَمْثَٰلَكُم ﴿٣٨﴾

**﴾38﴿ ഹേ ! കൂട്ടരേ, നിങ്ങൾ (ഇതാ) അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കുവാൻ വേണ്ടി ക്ഷണിക്കപ്പെടുന്നു ! എന്നാൽ, നിങ്ങളിൽ (ചിലർ) ലുബ്ധത കാണിക്കുന്നവരുണ്ട്. ആർ ലുബ്ധത കാണിക്കുന്നുവോ അവൻ നിശ്ചയമായും തന്നോട്തന്നെയാണ് ലുബ്ധത കാണിക്കുന്നതും. അല്ലാഹുവാകട്ടെ, (പരാശ്രയമില്ലാത്ത) ധന്യനാകുന്നു ; നിങ്ങളോ (പരാശ്രയക്കാരായ) ദരിദ്രൻമാരുമാകുന്നു.നിങ്ങൾ (അനുസരിക്കാതെ) പിൻതിരിയുകയാണെങ്കിൽ, നിങ്ങളല്ലാത്ത (വേറെ) ഒരു ജനതയെ അവൻ പകരം കൊണ്ട്വരുന്നതാണ്. എന്നിട്ട്, അവർ നിങ്ങളപ്പോലെയുള്ളവരായിരിക്കയുമില്ല.**

---

﴾**36**﴿ إِنَّمَا ٱلْحَيَوٰةُ ٱلدُّنْيَا നിശ്ചയമായും ഐഹിക ജീവിതം لَعِبٌ കളി(തന്നെ) യാകുന്നു وَلَهْوٌ വിനോദവും, അനാവശ്യവും وَإِن تُؤْمِنُوا۟ നിങ്ങൾ വിശ്വസിക്കുന്ന പക്ഷം وَتَتَّقُوا۟ നിങ്ങൾ സൂക്ഷിക്കുകയും يُؤْتِكُمْ എന്നാലവൻ നിങ്ങൾക്ക് തരും أُجُورَكُمْ നിങ്ങളുടെ കൂലി (പ്രതിഫലം)കൾ وَلَا يَسْـَٔلْكُمْ നിങ്ങളോടവൻ ചോദിക്കുന്നുമില്ല, ചോദിക്കയുമില്ല أَمْوَٰلَكُمْ നിങ്ങളുടെ ധനങ്ങൾ, സ്വത്തുക്കൾ ﴾**37**﴿ إِن يَسْـَٔلْكُمُوهَا അവൻ നിങ്ങളോടത് ചോദിക്കുന്ന പക്ഷം فَيُحْفِكُمْ എന്നിട്ട് നിങ്ങളോട് കിണയുകയും, ഊന്നിച്ചോദിക്കുകയും تَبْخَلُوا۟ നിങ്ങൾ ലുബ്ധത(പിശുക്ക്) കാണിക്കും وَيُخْرِجْ അത് പുറത്ത് വരുത്തുകയും ചെയ്യും أَضْغَٰنَكُمْ നിങ്ങളുടെ വിദ്വേഷങ്ങളെ, ഉൾപകകളെ ﴾**38**﴿ هَٰٓأَنتُمْ ഹേ, നിങ്ങൾ هَٰٓؤُلَآءِ ഇക്കൂട്ടരാണ്, ഇങ്ങിനെയുള്ളവരാണ്, കൂട്ടരേ تُدْعَوْنَ നിങ്ങൾ ക്ഷണിക്കപ്പെടുന്നു لِتُنفِقُوا۟ നിങ്ങൾ ചിലവഴിക്കുവാൻ فِى سَبِيلِ ٱللَّهِ അല്ലാഹുവിന്റെ വഴിയിൽ فَمِنكُم എന്നാൽ (അപ്പോൾ) നിങ്ങളിലുണ്ട് مَّن يَبْخَلُ ലുബ്ധത കാണിക്കുന്ന ചിലർ وَمَن يَبْخَلْ ആരെങ്കിലും

ലുബ്ധത കാണിക്കുന്നതായാൽ فَإِنَّمَا يَبْخَلُ എന്നാൽ നിശ്ചയമായും അവൻ ലുബ്ധത കാണിക്കുന്നു عَن نَّفْسِهِۦ തന്നോട് തന്നെ وَٱللَّهُ ٱلْغَنِىُّ അല്ലാഹു ധന്യനത്രെ, നിരാശ്രയനാണ് وَأَنتُمُ ٱلْفُقَرَآءُ നിങ്ങൾ ദരിദ്രൻമാരുമാണ്, പരാശ്രയക്കാരാണ്. وَإِن تَتَوَلَّوْا۟ നിങ്ങൾ തിരിഞ്ഞു പോകുന്ന പക്ഷം يَسْتَبْدِلْ അവൻ കൊണ്ടുവരും قَوْمًا ഒരു ജനതയെ غَيْرَكُمْ നിങ്ങളല്ലാത്ത ثُمَّ لَا يَكُونُوٓا۟ പിന്നെ (എന്നിട്ട്) അവരായിരിക്കയില്ല أَمْثَـٰلَكُم നിങ്ങളെപ്പോലുള്ളവർ

---

നിങ്ങളുടെ സ്വത്തുക്കൾ അല്ലാഹു നിങ്ങളോട് ചോദിക്കുന്നില്ല (ولا يسألكم أموالكم) എന്നു പറഞ്ഞതിന്റെ താൽപര്യം-തുടർന്നുള്ള പ്രസ്താവനകളെക്കൂടി കണക്കിലെടുക്കുമ്പോൾ - ഒന്നിലധികം പ്രകാരത്തിൽ ആയിരിക്കുവാൻ ഇടയുണ്ട്.

1) നിങ്ങളുടെ സ്വത്തുക്കൾ മുഴുവനും അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കണമെന്ന് അല്ലാഹു ആവശ്യപ്പെടുന്നില്ല. നിങ്ങൾക്ക് വലിയ വിഷമമൊന്നും വരാത്ത അളവിൽ ചിലവഴിക്കണമെന്നേ പറയുന്നുള്ളൂ. സകാത്ത് മുതലായ സ്വൽപം ചില നിർബന്ധ കടമകളും, അതിന് പുറമെ, അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങളുടെ കഴിവിനുസരിച്ച് ചിലവഴിക്കണമെന്നും മാത്രമേ അവൻ നിർബന്ധിക്കുന്നുള്ളൂ.

2) അല്ലാഹുവിന്റെ ആവശ്യാർത്ഥം അവൻ നിങ്ങളോട് സ്വത്ത് ആവശ്യപ്പെടുന്നില്ല. നിങ്ങളുടെ സ്വന്തം നൻമക്കുവേണ്ടി മാത്രമാണ് നിങ്ങൾ ചിലവഴിക്കണമെന്നാവശ്യപ്പെടുന്നത്.

3) അല്ലാഹു നിങ്ങളോട് സ്വത്ത് ചിലവഴിക്കുവാൻ ആവശ്യപ്പെടുന്നത് ശരിയാണ്. പക്ഷേ, യഥാർത്ഥത്തിൽ അത് നിങ്ങളുടെ സ്വത്തല്ല, അല്ലാഹു നിങ്ങൾക്ക് നൽകിയതാണ്. അവൻ നിങ്ങളുടെ പക്കൽ തന്നതിൽനിന്ന് ചിലവഴിക്കുവാൻ മാത്രമാണ് അവൻ ആവശ്യപ്പെടുന്നത്. 37-ാം വചനത്തിന്റെ ആശയത്തോട് കൂടുതൽ അനുയോജ്യമായിക്കാണുന്നത് ആദ്യത്തെ വ്യാഖ്യാനമാണെന്നാണ് തോന്നുന്നത്.الله أعلم

ഏതായാലും, യുദ്ധം മുതലായ പൊതുകാര്യങ്ങളിൽ ധനം ചിലവഴിക്കുവാനുള്ള ശക്തിമത്തായ ഒരു ആഹ്വാനമാണ് ഈ വചനങ്ങളിൽ അടങ്ങിയിരിക്കുന്നത്. നല്ല വിഷയത്തിൽ ധനം ചിലവഴിക്കുവാൻ കിണഞ്ഞാവശ്യപ്പെടുമ്പോൾ പിശുക്ക് കാണിക്കലും, ഹൃദയത്തിൽ ഒളിഞ്ഞുകിടപ്പുള്ള വിദ്വേഷവും, ഉൾപ്പോരും വെളിക്കുചാടലും മിക്കവരുടെയും സ്വഭാവമാണെന്നും, ഈ സ്വഭാവം നന്നല്ലെന്നും, അത് തങ്ങൾക്ക് തന്നെ ദോഷകരമാണെന്നും അല്ലാഹു പ്രത്യേകം ഓർമപ്പെടുത്തുന്നു. ധനം ചിലവഴിക്കുവാൻ ആവശ്യപ്പെടുന്നത് അല്ലാഹുവിന്റെ ഗുണത്തിനുവേണ്ടിയല്ല, ചിലവഴിക്കുന്നവരുടെ സ്വന്തം നൻമക്ക് വേണ്ടിയാണെന്നും ചൂണ്ടിക്കാട്ടുന്നു. അവസാനം, നിങ്ങൾ അനുസരിക്കാതെ പിൻതിരിയു

കയാണെങ്കിൽ നിങ്ങൾക്ക് പകരം വേറൊരു ജനതയെ ഇവിടെ കൊണ്ടുവരുമെന്ന ഒരു താക്കീതും ! അപ്പോൾ, ഈ ആഹ്വാനത്തിന്റെ ഗൗരവം എത്രമാത്രമാണെന്ന് ആലോചിച്ചുനോക്കുക !

يا ايها الذين آمنوا (വിശ്വസിച്ചവരേ) എന്ന് സംബോധനചെയ്തുകൊണ്ട് ആരംഭിച്ച 33-ാം വചനം തുടങ്ങി ഇതുവരെ സത്യവിശ്വാസികളെ അഭിമുഖീകരിച്ച് അല്ലാഹു പലതും പ്രസ്താവിച്ചു. അല്ലാഹുവിനെയും റസൂലിനെയും അനുസരിക്കണം, സ്വന്തം പ്രവർത്തനങ്ങളെ ഫലശൂന്യമാക്കാതിരിക്കണം, ശത്രുക്കളുടെ മുമ്പിൽ ദൗർബല്യം കാണിക്കാതിരിക്കണം, വിശ്വാസത്തോടും സൂക്ഷ്മതയോടും ജീവിക്കണം, അല്ലാഹുവിന്റെ മാർഗത്തിൽ ധനം ചിലവഴിക്കണം എന്നിങ്ങിനെ പലതും. എല്ലാം കാര്യകാരണങ്ങളോടുകൂടിതന്നെ അവരെ ഓർമപ്പെടുത്തി. അവസാനം ഇങ്ങിനെയുള്ള കാര്യങ്ങൾ അനുസരിക്കുവാൻ തയ്യാറില്ലാതെ നിങ്ങൾ പിൻതിരിഞ്ഞുപോകുകയാണെങ്കിൽ, അക്കാരണം കൊണ്ട് ഈ പ്രസ്ഥാനം - ഇസ്‌ലാമിനെ നിലനിറുത്തുവാനുള്ള ഈ സംരംഭം - മുടങ്ങുവാൻ പോകുന്നില്ലെന്നും, അതിന് പറ്റിയ മറ്റൊരു ജനതയെ അല്ലാഹു എഴുന്നേൽപിക്കുമെന്നും താക്കീത് ചെയ്തു കൊണ്ടാണ് ഈ അദ്ധ്യായം അവസാനിപ്പിക്കുന്നത്. ഈ സംഗതി മറ്റൊരിടത്ത് അല്ലാഹു ഇങ്ങിനെ വിവരിക്കുന്നു :

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ مَن يَرْتَدَّ مِنكُمْ عَن دِينِهِۦ فَسَوْفَ يَأْتِى ٱللَّهُ بِقَوْمٍ يُحِبُّهُمْ وَيُحِبُّونَهُۥٓ أَذِلَّةٍ عَلَى ٱلْمُؤْمِنِينَ أَعِزَّةٍ عَلَى ٱلْكَٰفِرِينَ يُجَٰهِدُونَ فِى سَبِيلِ ٱللَّهِ وَلَا يَخَافُونَ لَوْمَةَ لَآئِمٍ ۚ ذَٰلِكَ فَضْلُ ٱللَّهِ يُؤْتِيهِ مَن يَشَآءُ ۚ وَٱللَّهُ وَٰسِعٌ عَلِيمٌ ﴿٥٤﴾

സാരം : വിശ്വസിച്ചവരേ, നിങ്ങളിൽ വല്ലവരും തന്റെ മതത്തെ വിട്ടുമടങ്ങി-ഭ്രഷ്ടരായി-പ്പോകുന്നതായാൽ, വഴിയെ അല്ലാഹു ഒരു ജനതയെ കൊണ്ടുവരും, അവൻ അവരെ സ്നേഹിക്കുകയും, അവർ അവനെ സ്നേഹിക്കുകയും ചെയ്യും. സത്യവിശ്വാസികളോട് എളിയവരും, അവിശ്വാസികളോട് ഗൗരവമുള്ളവരുമായിരിക്കും. അല്ലാഹുവിന്റെ മാർഗത്തിൽ അവർ സമരം ചെയ്യും. യാതൊരു ആക്ഷേപക്കാരന്റെ ആക്ഷേപവും അവർ ഭയപ്പെടുന്നതുമല്ല. (ഇങ്ങിനെയുള്ളവരായിരിക്കും അവർ) അല്ലാഹുവിന്റെ അനുഗ്രഹമത്രെ അത്. അവൻ ഉദ്ദേശിക്കുന്നവർക്ക് അത് അവൻ കൊടുക്കുന്നു. അല്ലാഹു വിശാലനും, സർവ്വജ്ഞനുമാകുന്നു. (സൂ:മാഇദഃ 54) പുതുതായി വരുന്ന ജനത നിങ്ങളെപ്പോലെയുള്ളവരായിരിക്കുകയില്ല. (ثم لا يكونوا أمثالكم) എന്ന് പറഞ്ഞതിന്റെ താൽപര്യമെന്താണെന്നും, ആ ജനങ്ങളുടെ സവിശേഷത എന്തായിരിക്കുമെന്നും ഈ വചനത്തിൽ നിന്ന് മനസ്സിലാകുന്നതാണ്.

അല്ലാഹുവിന്റെ ഈ മഹത്തായ അനുഗ്രഹം നബിﷺക്കും സ്വഹാബികൾക്കും ലഭിക്കുകയുണ്ടായെന്നും, ആ കൃത്യം അവർ തന്നെ നിർവ്വഹിച്ചുവെന്നും പറയേണ്ടതില്ല. കൽബി (റ) പ്രസ്താവിച്ചതായി ഇപ്രകാരം നിവേദനം ചെയ്യ

പ്പെടുന്നു : മറ്റൊരു ജനതയെ പകരം കൊണ്ടുവരുമെന്നതിന് അല്ലാഹു ഒരു ഉപാധിവെച്ചിട്ടുള്ളത്, സ്വഹാബികളുടെ പിൻതിരിച്ചലാണല്ലോ. അവർ പിൻതിരിഞ്ഞിട്ടില്ല. അത്കൊണ്ട് അവർക്ക് പകരം മറ്റൊരു കൂട്ടരെ കൊണ്ടുവന്നതുമില്ല. (فرضى الله عنهم ورضى عنا أجمعين)

ولله الحمد وله المنة والفضل

# سورة الفتح

# 48. സൂറതുൽ ഫത്ഹ്

മദീനഃയിൽ അവതരിച്ചത് - വചനങ്ങൾ 29 - വിഭാഗം (റുകൂഉ്) 4

1. ഹിജ്‌റഃ 6 -ാം കൊല്ലം ദുൽകഅ്ദഃമാസത്തിൽ, നബി തിരുമേനി ﷺ സ്വഹാബികളൊന്നിച്ച് ഹുദൈബിയ്യാ സന്ധി കഴിഞ്ഞു മടങ്ങുമ്പോൾ വഴി മദ്ധ്യെ വെച്ചാണ് ഈ അദ്ധ്യായത്തിന്റെ അവതരണം. മദീനാ ഹിജ്‌റഃക്കുശേഷം അവതരിച്ചതാകകൊണ്ട് ഇതും മദനീ അദ്ധ്യായങ്ങളിൽ ഉൾപ്പെടുന്നു.

2. അഹ്മദ്, ബുഖാരി, തിർമദീ (റ) മുതലായവർ ഉദ്ധരിക്കുന്ന ഒരു ഹദീഥിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: ഉമർ (റ) പറയുകയാണ്: ഞങ്ങൾ റസൂൽ തിരുമേനി ﷺ യൊന്നിച്ച് ഒരു യാത്രയിലായിരുന്നു. ഞാൻ തിരുമേനിയോട് ഒരു കാര്യം ചോദിക്കുകയുണ്ടായി. മൂന്ന് പ്രാവശ്യം ചോദിച്ചിട്ടും അവിടുന്ന് മറുപടി പറഞ്ഞില്ല. മൂന്ന് പ്രാവശ്യം ആവർത്തിച്ച് ചോദിച്ചിട്ടും നിനക്ക് നബി ﷺ യിൽനിന്ന് മറുപടി കിട്ടിയില്ലല്ലോ! നീ നബി ﷺ യെ വിഷമിപ്പിച്ചുവല്ലോ!എന്ന് ഞാൻ എന്നെത്തന്നെ കുറ്റപ്പെടുത്തി. എന്റെ കാര്യത്തിൽ വല്ല വഹ്‌യും വന്നേക്കുമോ എന്നും എനിക്ക് ഭയം തോന്നി. അങ്ങനെയിരിക്കെ, അതാ ഒരു വിളി! ഞാൻ വീണ്ടും ഭയപ്പെട്ടുകൊണ്ട് മടങ്ങിച്ചെന്നു. അപ്പോൾ നബി ﷺ പറഞ്ഞു: കഴിഞ്ഞ രാത്രി എനിക്കൊരു സൂറത്ത് അവതരിച്ചിട്ടുണ്ട്. ഈ ലോകത്തെക്കാളും, അതിലുള്ള വസ്തുക്കളെക്കാളും എനിക്ക് ഏറ്റവും ഇഷ്ടപ്പെട്ടതാണത്. അതായത്: إنا فتحنا لك فتحا مبينا (എന്ന ഈ അദ്ധ്യായം).

3. മുആവിയത്തുബ്നു ക്വുർ-റഃ(معاوية بن قرة) പറയുന്നു: മക്കാ വിജയത്തിന്റെ അന്ന് യാത്രയിൽ വാഹനപ്പുറത്തുവെച്ച് നബി തിരുമേനി ﷺ സൂറത്തുൽ ഫത്ഹ് നീട്ടി നീട്ടി ഓതുകയുണ്ടായി. ആളുകൾ നമ്മുടെ അടുക്കൽ തടിച്ചുകൂടുമെന്ന ഭയമില്ലായിരുന്നുവെങ്കിൽ, തിരുമേനിയുടെ ആ ഓത്തിന്റെ മാതിരി ഞാൻ നിങ്ങൾക്ക് കാട്ടിത്തരുമായിരുന്നു.- (അ; ബ; മു.)

4. ഹുദൈബിയ്യാ സന്ധി:- ഈ അദ്ധ്യായത്തിൽ ഹുദൈബിയ്യാ സംഭവത്തിന്റെ പല വശങ്ങളെക്കുറിച്ചും പ്രസ്താവിക്കുന്നതുകൊണ്ട് ആ സംഭവത്തിന്റെ ചുരുക്കം അറിയുന്നത് നന്നായിരിക്കും. അത് ഇപ്രകാരമാണ്:

സ്വഹാബികളൊന്നിച്ച് മസ്ജിദുൽ ഹറാമിൽ (മക്കഃയിലെ പള്ളിയിൽ) പ്രവേശിക്കുന്നതായി നബി ﷺ സ്വപ്നം കണ്ടു. നബി ﷺ യുടെ സ്വപ്നം യഥാർത്ഥമായിരിക്കുമല്ലോ. അങ്ങനെ, മക്കയിലേക്ക് ഉംറഃ (عمرة) കർമം ചെയ്യാനായി തിരുമേനി പുറപ്പെട്ടു. ആയിരത്തി നാനൂറിൽപരം സ്വഹാബികളും ഒന്നിച്ചുണ്ടായിരുന്നു. ഖുറയ്ശികളിൽനിന്ന് വല്ല തടസ്സവും നേരിട്ടുവെങ്കിലോ എന്ന് കരുതി ഉൾനാട്ടുകാരായ അറബി (അഅ്റാബി)കളെയും തിരുമേനി ക്ഷണിച്ചു. പക്ഷേ, അവർ ഖുറയ്ശികളെ ഭയന്ന് പിന്നോക്കം നിൽക്കുകയാണ് ചെയ്തത്. സ്വഹാബികൾ നബി ﷺ യുടെ നിർദ്ദേശപ്രകാരം, സാധാരണ അവർ ഉപയോഗിക്കാറുള്ള ഉറയിലിട്ട വാളുകളല്ലാതെ യുദ്ധായുധങ്ങൾ കൊണ്ടുപോയിരുന്നില്ല.

അസ്ഫാൻ (عسفان) എന്ന സ്ഥലത്തെത്തിയപ്പോൾ, ഖുറയ്ശികൾ തങ്ങളെ തടയുവാൻ വട്ടം കൂട്ടുന്നതായും, ഒരു മുന്നോടി സൈന്യം പുറപ്പെട്ടിരിക്കുന്നതായും വിവരം കിട്ടി. അതിനാൽ, തിരുമേനി മറ്റൊരു വഴിയായി യാത്ര തുടർന്നു. വഴിക്കുവെച്ച് തിരുമേനിയുടെ ഒട്ടകം മുന്നോട്ട് നടക്കാതെ മുട്ടുകുത്തി. ഖസ്വാഉ് *(*)* നടക്കാതായി ( خلأت القصواء ) എന്ന് ആളുകൾ പറയാൻ തുടങ്ങി. തിരുമേനി പറഞ്ഞു: അത് അതിന് സമ്പ്രദായമില്ലാത്തതാണ്. ആനയെ തടഞ്ഞുവെച്ചവൻ അതിനെ തടഞ്ഞുവെച്ചതാണ്. *(**)* അല്ലാഹു ബഹുമാനിച്ച വസ്തുക്കളെ ബഹുമാനിച്ചുകൊണ്ടുള്ള എത് കാര്യത്തിലേക്കും ഖുറയ്ശികൾ എന്നെ ക്ഷണിച്ചാൽ ഞാനത് സമ്മതിക്കാതിരിക്കയില്ല.

മക്കഃയിൽനിന്നു അൽപം നാഴിക അകലെ ഹുദൈബിയ്യഃ (حديبية) എന്ന കിണറിന്നരികെ നബി ﷺ ഇറങ്ങി. ഖുറയ്ശികൾ ആളയച്ച് അവരുടെ വരവിന്റെ ഉദ്ദേശ്യം എന്താണെന്ന് അന്വേഷിച്ചു. ഉംറഃ കർമം മാത്രമാണെന്ന് തിരുമേനി അറിയിച്ചു. പക്ഷേ, ഖുറയ്ശികൾ പറഞ്ഞത് ഇതായിരുന്നു: മുഹമ്മദ് അവന്റെ സൈന്യത്തോടുകൂടി നമ്മുടെ ഇടയിൽ വന്ന് ഉംറഃക്ക് പ്രവേശിക്കുകയോ?! നാം അവനുമായി സമരത്തിലായിരിക്കെ, അവൻ ഇങ്ങനെ ബലമായി പ്രവേശിച്ചത് അറബികൾ കേൾക്കുമല്ലോ. അതുകൊണ്ട് നാമുള്ള കാലം അത് സംഭവിക്കുവാൻ പോകുന്നില്ല. തുടർന്നുകൊണ്ട് അന്യോന്യം പല സംസാരങ്ങളും ദൗത്യങ്ങളും നടന്നു. ഇതിനിടെ ഉഥ്മാൻ (റ)നെ നബി ﷺ മക്കഃയിലേക്ക് അയച്ചിട്ടുണ്ടായിരുന്നു. മക്കഃയിൽ അവശേഷിച്ചിരുന്ന ദുർബ്ബലരായ ചില സത്യവിശ്വാസികൾക്ക് മനസ്സമാധാനം നൽകുവാനായിരുന്നു അത്. തന്റെ കുടുംബത്തിൽപെട്ട ഒരാൾ അഭയം നൽകിയതനുസരിച്ചായിരുന്നു അദ്ദേഹം പോയതും. അദ്ദേഹത്തെ ത്വവാഫ്(കഅ്ബാ പ്രദക്ഷിണം) ചെയ്യാൻ അവർ അനുവദിച്ചുവെങ്കിലും, തിരുമേനിക്ക് അതും

---

*(*) നബി (ﷺ)യുടെ ഒട്ടകത്തിന്റെ പേരാണ് ഖസ്വാഉ്.*

*(**) മുമ്പ് കഅ്ബഃയെ നശിപ്പിക്കുവാൻ അബീസീനിയക്കാർ കൊണ്ടുവന്ന ആനപ്പട്ടാളത്തെ തടഞ്ഞുവെച്ച അല്ലാഹുവിന്റെ പ്രവൃത്തിയാണ് ഇതും എന്ന് സാരം.*

അനുവദിക്കപ്പെടാത്ത സ്ഥിതിക്ക് അദ്ദേഹം ത്വവാഫ്കർമം ചെയ്കയുണ്ടായി ല്ല.

മക്കഃയിൽനിന്ന് അൽപം നാഴിക അകലെ ഹുദൈബിയ്യഃ (حديبية) എന്ന കിണറിന്നരികെ നബിﷺ ഇറങ്ങി. ക്വുറയ്ശികൾ ആളയച്ച് അവരുടെ വരവിന്റെ ഉദ്ദേശ്യം എന്താണെന്ന് അന്വേഷിച്ചു. ഉംറഃ കർമം മാത്രമാണെന്ന് തിരുമേനി അറി യിച്ചു. പക്ഷേ, ക്വുറയ്ശികൾ പറഞ്ഞത് ഇതായിരുന്നു: മുഹമ്മദ് അവന്റെ സൈന്യ ത്തോടുകൂടി നമ്മുടെ ഇടയിൽ വന്ന് ഉംറഃക്ക് പ്രവേശിക്കുകയോ?! നാം അവനു മായി സമരത്തിലായിരിക്കെ, അവൻ ഇങ്ങനെ ബലമായി പ്രവേശിച്ചത് അറബി കൾ കേൾക്കുമല്ലോ. അതുകൊണ്ട് നാമുള്ള കാലം അത് സംഭവിക്കുവാൻ പോകു ന്നില്ല. തുടർന്നുകൊണ്ട് അന്യോന്യം പല സംസാരങ്ങളും ദൗത്യങ്ങളും നടന്നു. ഇതിനിടെ ഉഥ്മാൻ (റ)നെ നബിﷺ മക്കയിലേക്ക് അയച്ചിട്ടുണ്ടായിരുന്നു. മക്കാ യിൽ അവശേഷിച്ചിരുന്ന ദുർബ്ബലരായ ചില സത്യവിശ്വാസികൾക്ക് മനസ്സമാ ധാനം നൽകുവാനായിരുന്നു അത്. തന്റെ കുടുംബത്തിൽപെട്ട ഒരാൾ അഭയം നൽകിയതനുസരിച്ചായിരുന്നു അദ്ദേഹം പോയതും. അദ്ദേഹത്തെ ത്വവാഫ് (ക അ്ബഃ പ്രദക്ഷിണം) ചെയ്യാൻ അവർ അനുവദിച്ചുവെങ്കിലും, തിരുമേനിക്ക് അതും അനുവദിക്കപ്പെടാത്ത സ്ഥിതിക്ക് അദ്ദേഹം ത്വവാഫ്കർമം ചെയ്കയുണ്ടായി ല്ല.

ഉഥ്മാൻ (റ)നെ ക്വുറയ്ശികൾ അവിടെ തടഞ്ഞുവെച്ചു. അദ്ദേഹം കൊല്ല പ്പെട്ടതായി ഒരു വാർത്ത മുസ്‌ലിംകൾക്കിടയിൽ പ്രചരിക്കുകയും ചെയ്തു. ഇതി നെത്തുടർന്ന് അവിടെയുണ്ടായിരുന്ന ഒരു വൃക്ഷത്തിന്റെ *(*)* ചുവട്ടിൽവെച്ച് ഒരു പ്രതിജ്ഞ (بيعة) നടന്നു. നബിﷺ യൊന്നിച്ച് മരണംവരെ തങ്ങൾ യുദ്ധം ചെയ്തു കൊള്ളാമെന്നായിരുന്നു പ്രതിജ്ഞ. വൃക്ഷത്തിന്റെ ചുവട്ടിൽ വെച്ചായിരുന്നതു കൊണ്ട് ഇതിന് بيعة الشجرة (വൃക്ഷത്തിങ്കൽ വെച്ചുണ്ടായ പ്രതിജ്ഞ) എന്നും, താഴെ (18 -ാം വചനത്തിൽ) കാണുന്ന സന്തോഷവാർത്തയനുസരിച്ച് بيعة الرضوان (അ ല്ലാഹുവിന്റെ പ്രീതി ലഭിച്ച പ്രതിജ്ഞ എന്നും) പറയപ്പെടുന്നു. ഈ ബൈഅത്തിനെ (പ്രതിജ്ഞയെ) പ്പറ്റി അറിഞ്ഞപ്പോൾ ക്വുറയ്ശികൾക്ക് ഭയമാ യി. അവർ നബിﷺ യുമായി ഒരു സന്ധിക്ക് മുമ്പോട്ട് വന്നു.

ക്വുറയ്ശികളുടെ നിർബന്ധപ്രകാരം, നബിﷺ അങ്ങേഅറ്റത്തെ വിട്ടുവീഴ്ച ചെയ്തുകൊണ്ട് അവരുമായി സന്ധിവ്യവസ്ഥ രേഖപ്പെടുത്തി. അതിന്റെ ചുരുക്കം ഇതാണ്:

---

***(*)* ഉമർ (റ)ന്റെ ഖിലാഫത്തുകാലത്ത് ജനങ്ങൾ അതിനെ ഒരു പുണ്യ വൃക്ഷമായി ഗണിച്ചുവരുന്നുണ്ടെന്ന് അദ്ദേഹം അറിഞ്ഞു. അതിനാൽ അത് വെട്ടിക്കളയുവാൻ അദ്ദേഹം കൽപിക്കുകയുണ്ടായി.**

1) ഇരുകൂട്ടർക്കുമിടയിൽ നാല് കൊല്ലം യുദ്ധം നിറുത്തിവെക്കുക.

2) ക്വുറയ്ശികളിൽനിന്ന് മുസ്‌ലിംകളുടെ പക്ഷത്തേക്ക് വരുന്നവരെ അങ്ങോട്ട് തിരിച്ചയക്കുക, മുസ്‌ലിംകളിൽനിന്ന് ക്വുറയ്ശികളുടെ പക്ഷത്തേക്ക് വരുന്നവരെ തിരിച്ചയക്കാതിരിക്കുകയും ചെയ്യുക.

3) അടുത്ത കൊല്ലം തിരുമേനിയും സ്വഹാബികളും നിരായുധരായി വന്ന് ഉംറഃ കർമം നിർവ്വഹിക്കുക മൂന്ന് ദിവസം താമസിക്കുകയും ചെയ്യാം.

4) ഇരുകക്ഷികളും അവരവരുടെ ഇഷ്ടംപോലെ ആരുമായും സഖ്യം നടത്തുന്നതിന് വിരോധമില്ല.

ഇത്രയും വിട്ടുവീഴ്ചകൾക്ക് നബിﷺ അനുവദിച്ചത് സ്വഹാബികൾക്ക് പൊതുവിൽ ഇഷ്ടമായിരുന്നില്ല, പലരും പലതും പറയുകയുണ്ടായി. നമ്മുടെ അടുക്കൽ മുസ്‌ലിമായി വരുന്നവരെ നാമെങ്ങനെ അവർക്ക് തിരിച്ചുകൊടുക്കും? ഇതായിരുന്നു അവർക്ക് തീരെ സഹിക്കാൻ കഴിയാഞ്ഞത്. അല്ലാഹു അവർക്ക് രക്ഷാമാർഗം ഉണ്ടാക്കിക്കൊടുക്കുമെന്നായിരുന്നു തിരുമേനിയുടെ മറുപടി. തിരുമേനിയുടെ സ്വപ്നത്തെക്കുറിച്ചായിരുന്നു മറ്റൊരു സംശയം. ഈ സംശയത്തിന് മറുപടിയായി ഉമർ (റ)നോട് അബൂബക്ർ (റ) ഇപ്രകാരം ചോദിക്കുകയുണ്ടായി: ഇക്കൊല്ലം തന്നെയാണ് അതെന്ന് തിരുമേനി പറഞ്ഞിട്ടുണ്ടോ? ഇതിൽനിന്ന് ഉമർ (റ)ന് കാര്യം മനസ്സിലായി.

സന്ധിക്കുശേഷം, തിരുമേനിയും സ്വഹാബികളും തൽക്കാലം തിരിച്ചുപോരുകയും, അടുത്ത കൊല്ലം പോയി ഉംറഃ കർമം നിർവ്വഹിക്കുകയും ചെയ്തു. ഈ ഉംറഃക്കാണ് عمرة القضاء (ഉംറത്തുൽ- ക്വദ്വാഉ്) എന്ന് പറയുന്നത്. ഹിജ്റഃ ആറാം കൊല്ലം ദുൽക്വഅ്ദഃ മാസത്തിലാണ് പ്രസ്തുത സന്ധി നടന്നത്.

സന്ധി വ്യവസ്ഥകൾക്കെതിരായി ക്വുറയ്ശികളിൽനിന്ന് ചില സംഭവങ്ങൾ ഉണ്ടായി. അതിനെത്തുടർന്ന് അവർ നബിﷺയെ സമീപിച്ച് സന്ധി പുതുക്കുവാനും, കാലം ദീർഘിപ്പിക്കുവാനും ഉപായത്തിൽ ശ്രമം നടത്തിനോക്കി. പക്ഷേ, ഫലപ്പെടുകയുണ്ടായില്ല. ഇരുകൂട്ടരും സമാധാനത്തിൽ കഴിഞ്ഞ കാലത്ത് ഇസ്‌ലാമിന്റെ പ്രബോധനം അയൽപ്രദേശങ്ങളിലേക്ക് വ്യാപിപ്പിക്കുവാനും, കിസ്റാ, കൈ്വസർ തുടങ്ങിയ പല നാടുവാഴികളെയും ഇസ്‌ലാമിലേക്ക് ക്ഷണിച്ചുകൊണ്ട് എഴുത്തുകുത്തുകൾ നടത്തുവാനും നബിﷺക്ക് അവസരം കിട്ടി. ക്വുറയ്ശികളുടെ ഭാഗത്തുനിന്ന് സന്ധിലംഘനം ഉണ്ടായപ്പോൾ, നബിﷺയും പതിനായിരം വരുന്ന സ്വഹാബികളും വേണ്ടുന്ന ഒരുക്കത്തോടുകൂടി മക്കഃയിലേക്ക് നീങ്ങുകയും, വലിയ സംഘട്ടനങ്ങളൊന്നും കൂടാതെ തന്നെ ചരിത്രപ്രസിദ്ധമായ മക്കാ വിജയസംഭവം ഉണ്ടാകുകയും ചെയ്തു. അതോടുകൂടി ക്വുറയ്

ശികൾ മുഴുവനും, അറബികൾ പൊതുവിലും ഇസ്‌ലാമിന് കീഴൊതുങ്ങി. ഇതിനെല്ലാം വഴി തെളിയിച്ചത് ഹുദൈബിയ്യാ സന്ധിയായിരുന്നു. എനി, നമുക്ക് വിജയത്തിന്റെ അദ്ധ്യായം വായിക്കാം:-

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

إِنَّا فَتَحۡنَا لَكَ فَتۡحٗا مُّبِينٗا ﴿١﴾

**《1》 (നബിയേ) നിശ്ചയമായും നാം നിനക്ക് പ്രത്യക്ഷമായ ഒരു വിജയം നൽകിയിരിക്കുന്നു;-**

لِّيَغۡفِرَ لَكَ ٱللَّهُ مَا تَقَدَّمَ مِن ذَنۢبِكَ وَمَا تَأَخَّرَ وَيُتِمَّ نِعۡمَتَهُۥ عَلَيۡكَ وَيَهۡدِيَكَ صِرَٰطٗا مُّسۡتَقِيمٗا ﴿٢﴾

**《2》 നിന്റെ പാപത്തിൽനിന്ന് മുൻകഴിഞ്ഞതും പിന്നീടുണ്ടാകുന്നതും അല്ലാഹു നിനക്ക് പൊറുത്തു തരുവാൻവേണ്ടിയും, അവന്റെ അനുഗ്രഹം നിനക്കവൻ പരിപൂർണമാക്കുവാനും, (നേരെ) ചൊവ്വായ മാർഗത്തിൽ നിന്നെ നയിക്കുവാനും,-**

وَيَنصُرَكَ ٱللَّهُ نَصۡرًا عَزِيزًا ﴿٣﴾

**《3》 അന്തസ്സാർന്ന ഒരു സഹായം അല്ലാഹു നിന്നെ സഹായിക്കുവാനും (വേണ്ടിയും).**

---

《1》 إِنَّا فَتَحۡنَا നിശ്ചയമായും നാം തുറന്നുതന്നു (വിജയം നൽകി) لَكَ നിനക്ക് فَتۡحٗا مُّبِينٗا സ്പഷ്ടമായ ഒരു തുറവി (വിജയം) 《2》 لِّيَغۡفِرَ لَكَ നിനക്ക് പൊറുത്തു തരുവാൻ വേണ്ടി ٱللَّهُ അല്ലാഹു مَا تَقَدَّمَ മുമ്പുണ്ടായത്, മുൻകഴിഞ്ഞത് مِن ذَنۢبِكَ നിന്റെ പാപത്തിൽനിന്ന് وَمَا تَأَخَّرَ പിന്നീടുണ്ടാകുന്നതും, പിന്തിയതും وَيُتِمَّ അവൻ പരിപൂർണമാക്കുവാനും نِعۡمَتَهُۥ അവന്റെ അനുഗ്രഹം عَلَيۡكَ നിന്റെ മേൽ, നിനക്ക് وَيَهۡدِيَكَ നിന്നെ നയിക്കുവാനും, കാട്ടിത്തരുവാനും صِرَٰطٗا مُّسۡتَقِيمٗا ചൊവ്വായ വഴി, നേരായ പാത 《3》 وَيَنصُرَكَ ٱللَّهُ അല്ലാഹു നിന്നെ സഹായിക്കുവാനും نَصۡرًا ഒരു സഹായം عَزِيزًا വീര്യപ്പെട്ട (അന്തസ്സാർന്ന), പ്രതാപകരമായ

---

ഈ അദ്ധ്യായത്തിന് الفتح (വിജയം) എന്ന് പേർ പറയപ്പെടുവാനുള്ള കാരണം ഒന്നാമത്തെ വചനത്തിൽ നിന്നുതന്നെ മനസ്സിലാക്കാം. ഈ വചനത്തിൽ പ്രസ്താവിച്ച വിജയംകൊണ്ട് ഉദ്ദേശ്യം ഹുദൈബിയ്യാ സന്ധിയത്രെ. മക്കാവിജ

യത്തിന് വഴിതെളിയിച്ച ഈ സംഭവം നിമിത്തം വമ്പിച്ച നേട്ടങ്ങൾ ഇസ്‌ലാമിനുണ്ടായിട്ടുണ്ട്. സുഹ്‌രീ (റ) പ്രസ്താവിച്ചത്പോലെ, എത്രയോ അധികം ജനങ്ങൾ ഇസ്‌ലാമിനെ ആശ്ലേഷിക്കുവാനും, മുസ്‌ലിംകളും മുശ്‌രിക്കുകളും കുറേകാലം ഇടകലർന്ന് സമാധാനപൂർവ്വം പെരുമാറുവാനും, ഇസ്‌ലാമിനെപ്പറ്റി ജനങ്ങൾക്ക് പരിചയപ്പെടുവാനും, അങ്ങനെ ഇസ്‌ലാമിന് കൂടുതൽ അനുകൂലമായ അന്തരീക്ഷം കൈവരുവാനും കാരണമായിരുന്നു ഹുദൈബിയ്യാസന്ധി. ഈ സന്ധിക്കും മക്കാവിജയ സംഭവത്തിനും ഇടയ്ക്കുള്ള രണ്ടുകൊല്ലക്കാലംകൊണ്ട് മുസ്‌ലിംകളുടെ എണ്ണം അതിനുമുമ്പുള്ളതിന്റെ ഇരട്ടിയോ അതിലധികമോ ആയി വർദ്ധിക്കുകയുണ്ടായി. ഹുദൈബിയ്യാ സംഭവത്തിൽ നബിﷺയൊന്നിച്ച് ആയിരത്തിനാനൂറ് പേരായിരുന്നു ഉണ്ടായിരുന്നതെങ്കിൽ, മക്കാവിജയ സംഭവത്തിൽ പങ്കെടുത്ത സ്വഹാബികളുടെ എണ്ണം ഏറെക്കുറെ പതിനായിരമായിരുന്നു. ഈ ഇടക്കാലത്താണ് പ്രസിദ്ധമായ ഖൈബർ വിജയവും മുസ്‌ലിംകൾക്ക് കൈവന്നത്. ചുരുക്കിപ്പറഞ്ഞാൽ ഈ സന്ധിയാണ് അറേബ്യ മുഴുവനും ഇസ്‌ലാമിന്റെ രാജ്യമായിത്തീരുവാൻ വഴിവെച്ചത്. അതുകൊണ്ട് തന്നെയാണ് ഇതിന് فتح الفتوح (വിജയങ്ങളുടെ വിജയം- അഥവാ വിജയങ്ങളുടെ ഉൽഘാടനം) എന്ന് പറയപ്പെടുന്നതും.

ബറാഉ് (റ) പ്രസ്താവിച്ചതായി ബുഖാരി (റ) ഉദ്ധരിക്കുന്നു. നിങ്ങളൊക്കെ മക്കാവിജയത്തെയാണ് വിജയ(الفتح)മായി എണ്ണിവരുന്നത്. മക്കാവിജയം ഒരു വിജയം തന്നെ. പക്ഷേ, ഞങ്ങൾ വിജയമായി എണ്ണിവരുന്നത് ഹുദൈബിയ്യാ സന്ധിയെയാകുന്നു .....ഇതുപോലെ ഇബ്നുമസ്ഊദ് (റ) മുതലായ ചില സ്വഹാബികളിൽ നിന്നും നിവേദനങ്ങൾ കാണാം. ഈ അദ്ധ്യായം അവതരിച്ചത് തിരുമേനി ഹുദൈബിയ്യാ സന്ധികഴിഞ്ഞു മടങ്ങുമ്പോൾ വഴിമദ്ധ്യേ വെച്ചാണെന്നുള്ളതും സ്മരണീയമാണ്. എന്നാൽ, ക്വുർആൻ വ്യാഖ്യാതാക്കളിൽ ചിലരുടെ അഭിപ്രായം മക്കാവിജയമാണ് ഇവിടെ ഉദ്ദേശ്യമെന്നാകുന്നു. നാം നിനക്ക് വിജയം നൽകി( إنا فتحنا لك) എന്ന് പറഞ്ഞതിന്റെ താൽപര്യം, ആ സന്ധി നിമിത്തം പിന്നീട് കൈവരുവാനിരിക്കുന്ന വിജയത്തെക്കുറിച്ച് നബിﷺക്ക് വാഗ്ദാനവും, സന്തോഷവാർത്തയും നൽകലാണെന്നും അവർ പറയുന്നു. ക്വുർആന്റെ വാചകങ്ങളും, മേൽ ചൂണ്ടിക്കാട്ടിയ വസ്തുതകളും നോക്കുമ്പോൾ വിജയം കൊണ്ടുദ്ദേശ്യം ഹുദൈബിയ്യാ സംഭവമാണെന്ന അഭിപ്രായത്തിന്നാണ് കൂടുതൽ പ്രസക്തിയുള്ളത്.

ഈ വിജയം മുഖേനയുള്ള നേട്ടങ്ങളാണ് 2 ഉം 3 ഉം വചനങ്ങളിൽ പ്രസ്താവിക്കുന്നത്. നബി തിരുമേനിﷺയുടെ മുൻകഴിഞ്ഞതും, വരാനിരിക്കുന്നതുമായ പാപങ്ങൾ അത്മൂലം അല്ലാഹു പൊറുത്തുകൊടുക്കുമെന്നുള്ളതാണ് ഒന്നാമത്തേത്. നബിമാരുടെ പാപങ്ങൾ കൊണ്ട് വിവക്ഷ, കേവലം കുറ്റകരമോ ശിക്ഷാർഹമോ ആയ ദുഷ്കർമങ്ങളല്ല. കാരണം, അത്തരം പാപങ്ങളിൽ നിന്നെല്ലാം പരിശുദ്ധരാണ് പ്രവാചകൻമാർ. അവരുടെ ഉന്നതപദവിയെ

കണക്കിലെടുക്കുമ്പോൾ അതിന് അനുയോജ്യമല്ലാത്തതായി ഗണിക്കപ്പെടുന്ന മര്യാദക്കുറവുകളോ, അവർക്ക് പിണഞ്ഞേക്കാവുന്ന നിസ്സാര അബദ്ധങ്ങളോ ആയിരിക്കും അവരുടെ പാപങ്ങൾ. ഇതിനെപ്പറ്റി കഴിഞ്ഞ അദ്ധ്യായം 19 -ാം വചനത്തിന്റെ വിവരണത്തിലും, സൂ: സ്വാദ് 34 - 38 ന്റെ വിവരണത്തിലും നാം വിവരിച്ചിട്ടുള്ളത് ഓർക്കുക.

നബിﷺയുടെ മേൽ അല്ലാഹു അവന്റെ അനുഗ്രഹം പരിപൂർണമാക്കിക്കൊടുക്കുക, ചൊവ്വായ വഴിക്ക് നയിക്കുക, പ്രബലവും അന്തസ്സോടുകൂടിയതുമായ സഹായം നൽകുക ഇവയാണ് മറ്റു നേട്ടങ്ങൾ. നബിﷺയുടെ ആഗമനോദ്ദേശ്യം ഇസ്‌ലാമിക പ്രബോധനവും, പ്രചരണവുമാണല്ലോ. ഇതിനുവേണ്ടുന്ന സാഹചര്യങ്ങളും മാർഗങ്ങളും അവൻ തിരുമേനിക്ക് സജ്ജമാക്കിക്കൊടുത്തു. അതിന്നെതിരിൽ ആഞ്ഞടിച്ചുകൊണ്ടിരുന്ന എല്ലാ തടസ്സങ്ങളെയും അത്ഭുതകരമാം വണ്ണം തട്ടിനീക്കി. അറേബ്യ മുഴുവനും ഇസ്‌ലാമിനെ അംഗീകരിക്കുകയും, നൂറ്റാണ്ടുകളായി അവിടെ തേർവാഴ്ച നടത്തിപ്പോന്ന ശിർക്കിന്റെ ആധിപത്യം നിശ്ശേഷം അവസാനിക്കുകയും, തൽസ്ഥാനത്ത് ഇസ്‌ലാമിന്റെ ഏക നേതൃത്വം സ്ഥാപിതമാകുകയും ചെയ്തു. ചുരുക്കത്തിൽ, അറേബ്യയുടെ ചരിത്രം മിന്നൽവേഗം പാടുമാറി. ലോകചരിത്രം തന്നെ മാറ്റി എഴുതപ്പെടുവാനുള്ള അവസരവും അതോടെ സംജാതമായി. ഇതെല്ലാം ഈ വിജയത്തിന്റെ അനന്തരഫലങ്ങളായിരുന്നു. ഇഹത്തിൽവെച്ച് അല്ലാഹു നബിﷺക്ക് നൽകിയ അനുഗ്രഹങ്ങളാണിവ, പരലോകത്ത് അവൻ തിരുമേനിക്ക് നൽകുന്ന അനുഗ്രഹങ്ങളെക്കുറിച്ച് പറയേണ്ടതുമില്ല.

കഴിഞ്ഞതും വരാനിരിക്കുന്നതുമായ എല്ലാ പാപങ്ങളും പൊറുക്കപ്പെട്ടതായി അല്ലാഹുവിൽനിന്ന് ലഭിച്ച ആ സന്തോഷവാർത്ത -അതിനെക്കാൾ വലുതായ സന്തോഷവാർത്ത മറ്റെന്താണ്! -നബിﷺയിൽ ഉളവാക്കിയ പ്രതികരണം എന്തായിരുന്നുവെന്ന് ഓരോ സത്യവിശ്വാസിയും സദാ ഓർമിച്ചിരിക്കേണ്ടതാണ്. തിരുമേനി അഹങ്കരിച്ചില്ല. എനി ഒന്നും ഭയപ്പെടാനില്ല എന്ന് വെച്ച് വെറുതെ ഇരുന്നതുമില്ല. മുഗീറഃ (مغيرة بن شعبة–رضـ) പറയുന്നത് നോക്കുക: നബി തിരുമേനിﷺഅവിടുത്തെ കാലുകളിൽ നീർ കെട്ടുമാറ് (രാത്രി അധിക നേരം) നിന്നു നമസ്കാരം നടത്താറുണ്ടായിരുന്നു. തിരുമേനിയോട് ചോദിക്കപ്പെട്ടു: അല്ലാഹു അങ്ങയുടെ മുൻചെയ്ത പാപങ്ങളും, പിന്നീടുള്ള പാപങ്ങളും അങ്ങേക്ക് പൊറുത്തുതന്നിട്ടുണ്ടല്ലോ. (പിന്നെ, എന്തിനാണ് ഇത്ര ബുദ്ധിമുട്ടുന്നത്)?തിരുമേനി ഇങ്ങനെ ഉത്തരം പറഞ്ഞു: أفلا أكون عبدا شكورا (അപ്പോൾ, ഞാനൊരു നന്ദിയുള്ള അടിമയായിരിക്കേണ്ടതല്ലേ?!) (അ; ബു; മു; തി; ന; ജ.)

هُوَ ٱلَّذِىٓ أَنزَلَ ٱلسَّكِينَةَ فِى قُلُوبِ ٱلْمُؤْمِنِينَ لِيَزْدَادُوٓا۟ إِيمَـٰنًا مَّعَ إِيمَـٰنِهِمْ ۗ وَلِلَّهِ جُنُودُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۚ وَكَانَ ٱللَّهُ عَلِيمًا حَكِيمًا ﴿٤﴾

﴿4﴾ അവനത്രെ, സത്യവിശ്വാസികളുടെ ഹൃദയങ്ങളിൽ ശാന്തത ഇറക്കിക്കൊടുത്തവൻ; അവരുടെ വിശ്വാസത്തിൽ കൂടി (വീണ്ടും) അവർക്ക് വിശ്വാസം വർദ്ധിക്കുവാൻവേണ്ടി. അല്ലാഹുവിന് ആകാശങ്ങളിലെയും, ഭൂമിയിലെയും സൈന്യങ്ങളുണ്ട്. അല്ലാഹു സർവ്വജ്ഞനും, അഗാധജ്ഞനുമാകുന്നു.

لِّيُدْخِلَ ٱلْمُؤْمِنِينَ وَٱلْمُؤْمِنَـٰتِ جَنَّـٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ خَـٰلِدِينَ فِيهَا وَيُكَفِّرَ عَنْهُمْ سَيِّـَٔاتِهِمْ ۚ وَكَانَ ذَٰلِكَ عِندَ ٱللَّهِ فَوْزًا عَظِيمًا ﴿٥﴾

﴿5﴾ സത്യവിശ്വാസികളെയും, സത്യവിശ്വാസിനികളെയും അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളിൽ- അവരതിൽ നിത്യവാസികളായ നിലക്ക്- അവൻ പ്രവേശിപ്പിക്കുവാനും; അവർക്ക് അവരുടെ തിന്മകളെ (മാപ്പ് ചെയ്ത്) മൂടിവെച്ച് കൊടുക്കുവാനും വേണ്ടി(യാണ് അത്). അത് അല്ലാഹുവിന്റെ അടുക്കൽ മഹത്തായ ഭാഗ്യമാകുന്നു.

---

﴿4﴾ هُوَ ٱلَّذِىٓ അവൻ യാതൊരുവൻ أَنزَلَ ഇറക്കിയ ٱلسَّكِينَةَ ശാന്തത, സമാധാനം, അടക്കം فِى قُلُوبِ ഹൃദയങ്ങളിൽ ٱلْمُؤْمِنِينَ സത്യവിശ്വാസികളുടെ لِيَزْدَادُوٓا۟ അവർ (അവർക്ക്) വർദ്ധിപ്പിക്കുവാൻ إِيمَـٰنًا വിശ്വാസം, വിശ്വാസത്തിൽ مَّعَ إِيمَـٰنِهِمْ അവരുടെ വിശ്വാസത്തോട്കൂടി وَلِلَّهِ അല്ലാഹുവിനുണ്ട് جُنُودُ ٱلسَّمَـٰوَٰتِ ആകാശങ്ങളിലെ സൈന്യങ്ങൾ وَٱلْأَرْضِ ഭൂമിയിലെയും وَكَانَ ٱللَّهُ അല്ലാഹു ആകുന്നു عَلِيمًا സർവ്വ

ജ്ഞൻ حَكِيمًا അഗാധജ്ഞൻ ﴾5﴿ لِّيُدْخِلَ അവൻ പ്രവേശിപ്പിക്കുവാൻവേണ്ടി ٱلْمُؤْمِنِينَ സത്യവിശ്വാസികളെ وَٱلْمُؤْمِنَٰتِ സത്യവിശ്വാസിനികളെയും جَنَّٰتٍ സ്വർഗ ങ്ങളിൽ تَجْرِى ഒഴുകുന്ന, നടക്കുന്ന مِن تَحْتِهَا അതിന്റെ അടിഭാഗത്തുകൂടി ٱلْأَنْهَٰرُ അരുവി (നദി)കൾ خَٰلِدِينَ فِيهَا അതിൽ നിത്യവാസികളായിട്ട് وَيُكَفِّرَ عَنْهُمْ അവർക്ക് മാപ്പ് ചെയ്യാനും, മൂടിവെക്കുവാനും سَيِّـَٔاتِهِمْ അവരുടെ തിന്മകൾ وَكَانَ ذَٰلِكَ അതാ കുന്നു عِندَ ٱللَّهِ അല്ലാഹുവിങ്കൽ فَوْزًا عَظِيمًا മഹത്തായ (വമ്പിച്ച) ഭാഗ്യം, വിജയം

---

നബി തിരുമേനിﷺക്ക് ഹുദൈബിയ്യാ വിജയംമൂലം സിദ്ധിച്ച അനുഗ്ര ഹങ്ങളെക്കുറിച്ച് പറഞ്ഞശേഷം, സത്യവിശ്വാസികളായ അല്ലാഹുവിന്റെ സൈന്യ ങ്ങൾക്ക് അത്മൂലം സിദ്ധിച്ചതും, സിദ്ധിക്കുവാനിരിക്കുന്നതുമായ അനുഗ്രഹങ്ങളെ ഈ വചനങ്ങൾ ചൂണ്ടിക്കാട്ടുന്നു. ഇഹത്തിൽവെച്ച് അവർക്ക് മനസ്സമാധാനവും, വിശ്വാസവർദ്ധനവും അവയെത്തുടർന്നുള്ള മറ്റ് കാര്യങ്ങളും ലഭിക്കുന്നുവെങ്കിൽ, പരലോകത്ത് സർവ്വഗുണസമ്പൂർണമായ സ്വർഗീയജീവിതമാണ് അവർക്കുള്ള ത്. അൽപജ്ഞാനികളും, അവിശ്വാസികളും തങ്ങളുടെ ഏറ്റവും വലിയ ഭാഗ്യമാ യിക്കണക്കാക്കുന്നത് ഐഹികജീവിതത്തിന്റെ സുഖസൗകര്യങ്ങളാണല്ലോ. അല്ലാ ഹുവിന്റെ അടുക്കൽ അതല്ല മനുഷ്യന്റെ ഭാഗ്യം. ഇഹത്തിൽ മനസ്സമാധാനം, സത്യവിശ്വാസം മുതലായവയും, പരലോകത്ത് പാപമോചനം സ്വർഗീയജീവിതം ആദിയായവയുമാകുന്നു.

അല്ലാഹുവിന് ഭൂമിയിൽ മാത്രമല്ല, ആകാശത്തും കണക്കറ്റ സൈന്യ ങ്ങളുണ്ട്. (ولله جنود السماوات والأرض) അവന്റെ സൈന്യങ്ങളെക്കുറിച്ച് അവനല്ലാതെ മറ്റാർക്കും അറിയുന്നതുമല്ല. (وما يعلم جنود ربك إلا هو–المدثر) ആകാശത്തുള്ള ഒരു മലക്ക് മാത്രം മതി, ഈ ഭൂമിയിൽ അല്ലാഹുവിന്റെ ശത്രുക്കളെ മുഴുവനും നശിപ്പിക്കു വാൻ. പക്ഷേ, മഹത്തായ ചില ലക്ഷ്യങ്ങളെ മുൻനിറുത്തിക്കൊണ്ട് സത്യവിശ്വാ സികളാകുന്ന സൈന്യത്തെയാണ് അവൻ ധർമസമരത്തിന് തിരഞ്ഞെടുത്തിരി ക്കുന്നത്.

وَيُعَذِّبَ ٱلْمُنَٰفِقِينَ وَٱلْمُنَٰفِقَٰتِ

وَٱلْمُشْرِكِينَ وَٱلْمُشْرِكَٰتِ

ٱلظَّآنِّينَ بِٱللَّهِ ظَنَّ ٱلسَّوْءِ

**﴾6﴿ അല്ലാഹുവിനെക്കുറിച്ച് ദുഷിച്ചധാരണ ധരിച്ചുകൊണ്ടിരി ക്കുന്ന കപടവിശ്വാസികളെയും, കപടവിശ്വാസിനികളെയും, ബഹു ദൈവവിശ്വാസികളെയും, ബഹു ദൈവവിശ്വാസിനികളെയും അവൻ ശിക്ഷിക്കുവാനും (കൂടിയാകുന്നു അത്.)**

عَلَيۡهِمۡ دَآئِرَةُ ٱلسَّوۡءِۖ وَغَضِبَ ٱللَّهُ عَلَيۡهِمۡ وَلَعَنَهُمۡ وَأَعَدَّ لَهُمۡ جَهَنَّمَۖ وَسَآءَتۡ مَصِيرٗا ۝٦

അവരുടെമേൽ തിന്മയുടേതായ വലയം ഉണ്ട്; അല്ലാഹു അവരുടെമേൽ കോപിക്കുകയും, അവരെ ശപിക്കുകയും, അവർക്ക് ജഹന്നം [നരകം] ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു. അത് വളരെ മോശമായ പര്യവസാന സ്ഥലം!

وَلِلَّهِ جُنُودُ ٱلسَّمَٰوَٰتِ وَٱلۡأَرۡضِۚ وَكَانَ ٱللَّهُ عَزِيزًا حَكِيمًا ۝٧

《7》 അല്ലാഹുവിന് ആകാശങ്ങളിലെയും, ഭൂമിയിലെയും സൈന്യങ്ങളുണ്ട്. അല്ലാഹു പ്രതാപശാലിയും അഗാധജ്ഞനുമാകുന്നു.

---

《6》 وَيُعَذِّبَ അവൻ ശിക്ഷിക്കുവാനും ٱلۡمُنَٰفِقِينَ കപടവിശ്വാസികളെ وَٱلۡمُنَٰفِقَٰتِ കപടവിശ്വാസിനികളെയും وَٱلۡمُشۡرِكِينَ ബഹുദൈവ വിശ്വാസികളെയും وَٱلۡمُشۡرِكَٰتِ ബഹുദൈവ വിശ്വാസിനികളെയും ٱلظَّآنِّينَ ധരിക്കുന്ന (ഊഹിക്കുന്ന- വിചാരിക്കുന്ന)വരായ بِٱللَّهِ അല്ലാഹുവിനെപ്പറ്റി ظَنَّ ٱلسَّوۡءِ ദുഷിച്ച ധാരണ, ചീത്തവിചാരം عَلَيۡهِمۡ അവരുടെമേൽ ഉണ്ട് دَآئِرَةُ വൃത്തം, വലയം ٱلسَّوۡءِ തിന്മയുടെ, ദൂഷ്യത്തിന്റെ وَغَضِبَ കോപിക്കുകയും ചെയ്തിരിക്കുന്നു ٱللَّهُ അല്ലാഹു عَلَيۡهِمۡ അവരുടെ മേൽ وَلَعَنَهُمۡ അവരെ ശപിക്കുകയും ചെയ്തിരിക്കുന്നു وَأَعَدَّ لَهُمۡ അവർക്ക് ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു جَهَنَّمَ ജഹന്നം وَسَآءَتۡ അത് വളരെ മോശപ്പെട്ടതാണ് مَصِيرًا പര്യവസാനസ്ഥലം, പര്യവസാനം, മടക്കം, മടക്കസ്ഥാനം 《7》 وَلِلَّهِ അല്ലാഹുവിനുണ്ട് جُنُودُ ٱلسَّمَٰوَٰتِ ആകാശങ്ങളിലെ സൈന്യങ്ങൾ وَٱلۡأَرۡضِ ഭൂമിയിലെയും وَكَانَ ٱللَّهُ അല്ലാഹു ആകുന്നു عَزِيزًا പ്രതാപശാലി حَكِيمًا അഗാധജ്ഞൻ

---

ഹുദൈബിയ്യാ വിജയത്തിന്റെ നേട്ടങ്ങളായി നബി തിരുമേനിﷺക്ക് ലഭിച്ചതായ നാല് നന്മകളെ 2 ഉം 3 ഉം ആയത്തുകളിൽ അല്ലാഹു ചൂണ്ടിക്കാട്ടി: 1) തിരുമേനിയുടെ പാപങ്ങൾ പൊറുത്തുകൊടുക്കുക. 2) അനുഗ്രഹം പൂർണമാക്കിക്കൊടുക്കുക. 3) ചൊവ്വായ മാർഗത്തിൽ നയിക്കുക. 4) അന്തസുറ്റ സഹായം നൽകുക. ഇവയാണത്. 4 ഉം 5 ഉം വചനങ്ങളിൽ സത്യവിശ്വാസികൾക്ക് ലഭിച്ച നാല് നന്മകളെയും ചൂണ്ടിക്കാട്ടി: 1) മനഃശാന്തി, 2) സത്യവിശ്വാസത്തിൽ വർദ്ധനവ്. 3) സ്വർഗപ്രവേശനം. 4) പാപമോചനം. അതേസമയത്ത് അല്ലാഹുവിന്റെ

ശത്രുക്കളും, അവനെപ്പറ്റി തെറ്റായ ധാരണയും, ദുഷ്ടവിചാരങ്ങളും വെച്ച് പുലര്‍ത്തിവരുന്ന കപടവിശ്വാസികളോ, ബഹുദൈവവിശ്വാസികളോ ആയ സ്ത്രീപുരുഷന്‍മാര്‍ക്ക് അത്മൂലം ലഭിക്കുന്നതെന്താണെന്നത്രെ 6 -ാം വചനത്തില്‍ പ്രസ്താവിക്കുന്നത്: 1) ശിക്ഷ. ശിര്‍ക്കിന്റെയും നിഫാകിന്റെയും (ബഹുദൈവ വിശ്വാസത്തിന്റെയും കപടവിശ്വാസത്തിന്റെ)യും നാരായവേരറ്റ് പോയത് ഹുദൈബിയ്യാ സന്ധി മുതല്‍ക്കാണല്ലോ. 2) അല്ലാഹുവിന്റെ കോപം. 3) അവന്റെ ശാപം 4). അവസാനം നരകവും! ഓരോ വിഭാഗക്കാരുടെയും നേട്ടങ്ങള്‍ തമ്മിലുള്ള അന്തരം നോക്കുക!

പുരുഷന്‍മാര്‍ മാത്രമല്ല, സ്ത്രീകളും മേല്‍കണ്ട ഗുണദോഷഫലങ്ങളില്‍ പങ്കുകാരാണെന്ന് അല്ലാഹു പ്രത്യേകം എടുത്ത്പറഞ്ഞിട്ടുള്ളതും, അവന് ആകാശങ്ങളിലും ഭൂമിയിലും സൈന്യങ്ങളുണ്ടെന്ന് ഒന്നുകൂടി ആവര്‍ത്തിച്ച് പറഞ്ഞതും ശ്രദ്ധേയമാകുന്നു. അവന്‍ സര്‍വ്വജ്ഞനാണ്, യുക്തിമത്തായ നിലയില്‍ കാര്യങ്ങള്‍ നടത്തുന്ന അഗാധജ്ഞനാണ്, ആര്‍ക്കും വെല്ലുവാന്‍ കഴിയാത്ത പ്രതാപശാലിയാണ് എന്നൊക്കെ ഉണര്‍ത്തിയതും, സഗൗരവം മനസ്സിരുത്തേണ്ടതുണ്ട്.

إِنَّآ أَرۡسَلۡنَٰكَ شَٰهِدٗا وَمُبَشِّرٗا وَنَذِيرٗا ﴿٨﴾

**《8》 (നബിയേ) നിശ്ചയമായും നിന്നെ ഒരു സാക്ഷിയും, സന്തോഷവാര്‍ത്ത അറിയിക്കുന്നവനും, താക്കീത് നല്‍കുന്നവനുമായി നാം (നിയോഗിച്ച്) അയച്ചിരിക്കുകയാണ്.**

---

《8》 إِنَّآ أَرۡسَلۡنَٰكَ നിശ്ചയമായും നാം നിന്നെ അയച്ചിരിക്കുന്നു شَٰهِدٗا സാക്ഷിയായിട്ട് وَمُبَشِّرٗا സന്തോഷവാര്‍ത്ത അറിയിക്കുന്നവനായും وَنَذِيرٗا താക്കീതുകാരനായും

---

സൂ: അഹ്സാബ് 45 -ാം വചനത്തിന്റെ വ്യാഖ്യാനം നോക്കുക.

لِّتُؤۡمِنُواْ بِٱللَّهِ وَرَسُولِهِۦ وَتُعَزِّرُوهُ وَتُوَقِّرُوهُ وَتُسَبِّحُوهُ بُكۡرَةٗ وَأَصِيلًا ﴿٩﴾

**《9》 നിങ്ങള്‍ അല്ലാഹുവിലും, അവന്റെ റസൂലിലും വിശ്വസിക്കുകയും, അവനെ (ബഹുമാനിച്ച്) സഹായിക്കുകയും, വന്ദിക്കുകയും ചെയ്യാനും, കാലത്തും, വൈകുന്നേരവും നിങ്ങള്‍ അവന് തസ്ബീഹ് (സ്തോത്രകീര്‍ത്തനം) ചെയ്യാനും (വേണ്ടിയാണത്).**

﴾9﴿ لِّتُؤْمِنُوا۟ നിങ്ങൾ വിശ്വസിക്കുവാൻവേണ്ടി بِٱللَّهِ وَرَسُولِهِۦ അല്ലാഹുവിലും അവന്റെ റസൂലിലും وَتُعَزِّرُوهُ അവനെ സഹായിക്കുവാനും, ബഹുമാനിക്കുവാനും وَتُوَقِّرُوهُ അവനെ വന്ദിക്കുവാനും وَتُسَبِّحُوهُ അവന് തസ്ബീഹ് ചെയ്യുവാനും بُكْرَةً രാവിലെ, നേരത്തെ وَأَصِيلًا വൈകുന്നേരവും, വൈകിയിട്ടും

സാക്ഷി, സന്തോഷവാർത്ത അറിയിക്കുന്നവൻ, താക്കീത് നൽകുന്നവൻ എന്നീ മൂന്ന് സ്ഥാനവിശേഷതകളോടുകൂടി നബി തിരുമേനിﷺയെ നിയോഗിച്ചതിന്റെ ലക്ഷ്യം എന്തൊക്കെയാണെന്നാണ് ഈ വചനത്തിൽ സംക്ഷിപ്തമായി ചൂണ്ടിക്കാട്ടുന്നത്. ഒരു സത്യവിശ്വാസി അവന്റെ ജീവിതത്തിൽ സ്വീകരിക്കുകയും, അനുഷ്ഠിക്കുകയും ചെയ്യേണ്ടതുള്ള എല്ലാ കാര്യങ്ങളും ഈ വചനത്തിൽ പ്രസ്താവിച്ച നാല് കാര്യങ്ങളുടെ പൂർത്തീകരണവും വിശദാംശങ്ങളുമാണെന്ന് പറയാം. تعزر എന്ന വാക്കിന് ശക്തിപ്പെടുത്തുക, ബഹുമാനിക്കുക, സഹായിക്കുക എന്നൊക്കെയാണ് വാക്കർത്ഥം. ബഹുമാനാർത്ഥം സഹായിക്കുക എന്നത്രെ ഇവിടെ ഉദ്ദേശ്യം. (مفردات الراغب) അല്ലാഹുവിനെ സഹായിക്കുക എന്നതിന്റെ താൽപര്യം. അവന്റെ മതത്തെ സഹായിക്കുക എന്നാകുന്നു.

إِنَّ ٱلَّذِينَ يُبَايِعُونَكَ إِنَّمَا يُبَايِعُونَ ٱللَّهَ يَدُ ٱللَّهِ فَوْقَ أَيْدِيهِمْ

**﴾10﴿ നിശ്ചയമായും, നിന്നോട് (സത്യ) പ്രതിജ്ഞ ചെയ്യുന്നവർ, അല്ലാഹുവിനോടുതന്നെയാണ് പ്രതിജ്ഞ ചെയ്യുന്നത്. അല്ലാഹുവിന്റെ കൈ അവരുടെ കൈകൾക്ക് മീതെയുണ്ട്.**

فَمَن نَّكَثَ فَإِنَّمَا يَنكُثُ عَلَىٰ نَفْسِهِۦ ۖ وَمَنْ أَوْفَىٰ بِمَا عَـٰهَدَ عَلَيْهُ ٱللَّهَ فَسَيُؤْتِيهِ أَجْرًا عَظِيمًا ﴿١٠﴾

**അതിനാൽ, ആരെങ്കിലും (പ്രതിജ്ഞ) ലംഘിച്ചാൽ അവൻ, തനിക്കെതിരായിത്തന്നെയാണ് (അത്) ലംഘിക്കുന്നത്. അല്ലാഹുവുമായി ഉടമ്പടി ചെയ്തതിനെ ആർ നിറവേറ്റിയോ അവന് മഹത്തായ പ്രതിഫലം അവൻ കൊടുത്തേക്കുന്നതാണ്.**

﴾10﴿ إِنَّ ٱلَّذِينَ നിശ്ചയമായും യാതൊരുവർ يُبَايِعُونَكَ നിന്നോട് ബൈഅത്ത് (പ്രതിജ്ഞ) ചെയ്യുന്നവർ إِنَّمَا يُبَايِعُونَ അവർ ബൈഅത്ത് ചെയ്യുക തന്നെയാണ് (മാത്രമാണ്) ٱللَّهَ അല്ലാഹുവിനോട് يَدُ ٱللَّهِ അല്ലാഹുവിന്റെ കൈ فَوْقَ أَيْدِيهِمْ അവ

രുടെ കൈകൾക്ക് മീതെയുണ്ട് فَمَن نَّكَثَ അതിനാൽ ആരെങ്കിലും ലംഘിച്ചാൽ فَإِنَّمَا يَنكُثُ എന്നാലവൻ ലംഘിക്കുകതന്നെ (മാത്രം) ചെയ്യുന്നു عَلَىٰ نَفْسِهِۦ തന്റെ മേൽ (തനിക്കെതിരെ) وَمَنْ أَوْفَىٰ ആരെങ്കിലും നിറവേറ്റിയാൽ, ആർ നിറവേററിയോ بِمَا യാതൊന്നിനെ عَـٰهَدَ عَلَيْهُ അതിന്റെ പേരിൽ അവൻ ഉടമ്പടി (കരാർ) ചെയ്തു ٱللَّهَ അല്ലാഹുവിനോട് فَسَيُؤْتِيهِ എന്നാൽ (വഴിയെ) അവന് അവൻ കൊടുക്കും أَجْرًا عَظِيمًا വമ്പിച്ച (മഹത്തായ) പ്രതിഫലം

---

ഹുദൈബിയ്യായിൽവെച്ച് മുശ്‌രിക്കുകളുമായി സന്ധി നടക്കുന്നതിന് മുമ്പ്, മരണംവരെ യുദ്ധം ചെയ്തുകൊള്ളാമെന്ന് ഒരു വൃക്ഷത്തിന്റെ ചുവട്ടിൽവെച്ച് സ്വഹാബികൾ നബിﷺയോട് ഒരു പ്രതിജ്ഞ (بيعة) ചെയ്യുകയുണ്ടായല്ലോ, അതാണിവിടെ ഉദ്ദേശ്യം. പ്രത്യക്ഷത്തിൽ അത് നബിﷺയുമായി നടന്ന പ്രതിജ്ഞയാണെങ്കിലും, വാസ്തവത്തിൽ അല്ലാഹുവുമായി നടന്ന പ്രതിജ്ഞയാണത്. പ്രതിജ്ഞാവേളയിൽ കൈകൊടുത്തത് നബിﷺയാണെങ്കിലും അല്ലാഹു നേരിൽ കൈകൊടുത്തതിന് സമവുമാണ് എന്ന് സാരം. (ഒരാൾ മറ്റൊരാളുമായി ബൈഅത്ത് ചെയ്യുമ്പോൾ അന്യോന്യം കൈകൊടുക്കുക പതിവാണ്.)

നബിﷺയും സ്വഹാബികളും ഉംറഃകർമം (العمرة) നിർവ്വഹിക്കുവാൻ മക്കഃയിലേക്ക് പോയതാണല്ലോ സന്ധിക്കും മറ്റും കാരണമായത്. ഈ യാത്രയിൽ പങ്കെടുക്കുവാൻ തിരുമേനി ജനങ്ങളെ ക്ഷണിക്കുകയുണ്ടായി. ജുഹൈനഃ, മുസൈനഃ, ഗിഫാർ, അശ്ജഅ്, ദീൽ, അസ്‌ലം (جهينة، مزينة، غفار، اشجع، ديل، اسلم) എന്നീ ഗോത്രക്കാർ ക്ഷണം സ്വീകരിച്ചില്ല. സത്യവിശ്വാസം ഹൃദയത്തിൽ അടിയുറച്ച് കഴിഞ്ഞിട്ടില്ലാത്ത ഉൾനാട്ടുകാരാ(الأعراب)യിരുന്നു ഇവർ. യാത്ര ഒരു യുദ്ധത്തെ ഉദ്ദേശിച്ചുകൊണ്ടുള്ളതല്ലെന്ന് പ്രത്യക്ഷത്തിൽ മനസ്സിലാക്കാമായിരുന്നു. ബലിമൃഗങ്ങളുംകൊണ്ടാണ് നബിﷺപുറപ്പെട്ടിരുന്നത്. മാത്രമല്ല, സ്വഹാബികൾ യുദ്ധസാമഗ്രികളും കൂടെ കരുതിയിരുന്നില്ല. എങ്കിലും ക്വുറൈശികളുമായി ഏറ്റുമുട്ടിയേക്കുമെന്ന ഭയം നിമിത്തം ഒഴിഞ്ഞുമാറുകയാണവർ ചെയ്തത്. ഇങ്ങനെ പിന്നോക്കം നിന്നവരെപ്പറ്റിയാണ് അടുത്ത വചനങ്ങളിൽ പ്രസ്താവിക്കുന്നത്. തിരുമേനി മദീനഃയിൽ തിരിച്ചുവരുമ്പോൾ അവരുടെ നില എന്തായിരിക്കുമെന്ന് അല്ലാഹു മുൻകൂട്ടി അറിവ് കൊടുക്കുന്നു:-

## വിഭാഗം - 2

سَيَقُولُ لَكَ ٱلْمُخَلَّفُونَ مِنَ

**﴾11﴿ അഅ്റാബി [മരുഭൂവാസികളായ (ഗ്രാമീണ) അറബി]കളിൽ നിന്ന് പിന്നോക്കം നിന്നവർ**

ٱلْأَعْرَابِ شَغَلَتْنَآ أَمْوَٰلُنَا وَأَهْلُونَا فَٱسْتَغْفِرْ لَنَا ۚ يَقُولُونَ بِأَلْسِنَتِهِم مَّا لَيْسَ فِى قُلُوبِهِمْ ۚ قُلْ فَمَن يَمْلِكُ لَكُم مِّنَ ٱللَّهِ شَيْـًٔا إِنْ أَرَادَ بِكُمْ ضَرًّا أَوْ أَرَادَ بِكُمْ نَفْعًۢا ۚ بَلْ كَانَ ٱللَّهُ بِمَا تَعْمَلُونَ خَبِيرًۢا ﴿١١﴾

നിന്നോട് പറഞ്ഞേക്കും: ഞങ്ങളുടെ സ്വത്തുക്കളും കുടുംബങ്ങളും ഞങ്ങളെ ജോലിത്തിരക്കിലാക്കി. അതുകൊണ്ട് ഞങ്ങൾക്ക് വേണ്ടി താങ്കൾ പാപമോചനം തേടണം. തങ്ങളുടെ ഹൃദയത്തിൽ ഇല്ലാത്തത് അവർ തങ്ങളുടെ നാവുകൊണ്ട് പറയുന്നതാണ്.

പറയുക: എന്നാൽ, അല്ലാഹു നിങ്ങളിൽ വല്ല ഉപദ്രവവും [തിൻമയും] ഉദ്ദേശിക്കുകയോ, അല്ലെങ്കിൽ അവൻ നിങ്ങളിൽ വല്ല ഉപകാരവും [നന്മയും] ഉദ്ദേശിക്കുകയോ ചെയ്തുവെങ്കിൽ അവനിൽനിന്ന് നിങ്ങൾക്ക് വല്ല ഒരു കാര്യത്തിനും സാധിക്കുന്നവർ ആരാണുള്ളത്?! പക്ഷേ, (അതിന് പുറമെ) നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി അല്ലാഹു സൂക്ഷ്മമായറിയുന്നവനാകുന്നു.

بَلْ ظَنَنتُمْ أَن لَّن يَنقَلِبَ ٱلرَّسُولُ وَٱلْمُؤْمِنُونَ إِلَىٰٓ أَهْلِيهِمْ أَبَدًا وَزُيِّنَ ذَٰلِكَ فِى قُلُوبِكُمْ وَظَنَنتُمْ ظَنَّ ٱلسَّوْءِ وَكُنتُمْ قَوْمًۢا بُورًا ﴿١٢﴾

﴾12﴿ പക്ഷേ, നിങ്ങൾ ധരിച്ചു, റസൂലും സത്യവിശ്വാസികളും അവരുടെ കുടുംബങ്ങളിലേക്ക് ഒരിക്കലും തിരിച്ചെത്തുകയില്ലെന്ന്, അത് നിങ്ങളുടെ ഹൃദയങ്ങളിൽ ഭംഗിയാ(യി തോന്നിപ്പി)ക്കപ്പെടുകയും, നിങ്ങൾ ദുഷിച്ചധാരണ ധരിക്കുകയും ചെയ്തു. നിങ്ങൾ നാശോന്മുഖരായ ഒരു ജനതയുമാകുന്നു.

وَمَن لَّمْ يُؤْمِنۢ بِٱللَّهِ وَرَسُولِهِۦ فَإِنَّآ أَعْتَدْنَا لِلْكَٰفِرِينَ سَعِيرًا ﴿١٣﴾

﴾13﴿ അല്ലാഹുവിലും, അവന്റെ റസൂലിലും ആർ വിശ്വസിക്കുന്നില്ലയോ, എന്നാൽ, (ആ) അവിശ്വാസികൾക്ക് നിശ്ചയമായും നാം ജ്വലിക്കുന്ന അഗ്നി ഒരുക്കിവെച്ചിരിക്കുന്നു.

وَلِلَّهِ مُلْكُ ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ يَغْفِرُ لِمَن يَشَآءُ وَيُعَذِّبُ مَن يَشَآءُ ۚ وَكَانَ ٱللَّهُ غَفُورًا رَّحِيمًا ﴿١٤﴾

﴾14﴿ അല്ലാഹുവിനാണ് ആകാശങ്ങളുടെയും ഭൂമിയുടെയും രാജാധിപത്യം. അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കും; അവൻ ഉദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കുകയും ചെയ്യും. അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

---

﴾11﴿ سَيَقُولُ لَكَ നിന്നോട് (വഴിയെ) പറഞ്ഞേക്കും ٱلْمُخَلَّفُونَ പിന്തിക്കപ്പെട്ടവർ (പിന്നോക്കം നിന്നവർ) مِنَ ٱلْأَعْرَابِ അഅ്റാബി (മരുഭൂവാസികളായ- ഗ്രാമീണ- അറബി)കളിൽ നിന്ന് شَغَلَتْنَا ഞങ്ങളെ ജോലിത്തിരക്കിലാക്കി (ഒഴിവില്ലാതാക്കി) أَمْوَٰلُنَا ഞങ്ങളുടെ സ്വത്തുക്കൾ وَأَهْلُونَا ഞങ്ങളുടെ കുടുംബങ്ങളും فَٱسْتَغْفِرْ لَنَا അതുകൊണ്ട് ഞങ്ങൾക്ക് പാപമോചനം തേടണം يَقُولُونَ അവർ പറയുന്നു, പറയും بِأَلْسِنَتِهِم അവരുടെ നാവുകളാൽ مَّا لَيْسَ ഇല്ലാത്തത് فِى قُلُوبِهِمْ അവരുടെ ഹൃദയങ്ങളിൽ, മനസ്സിൽ قُلْ നീ പറയുക فَمَن يَمْلِكُ എന്നാൽ ആർക്ക് സാധിക്കും, ആർ സ്വാധീനമാക്കും لَكُم നിങ്ങൾക്ക് مِّنَ ٱللَّهِ അല്ലാഹുവിൽ നിന്ന് شَيْـًٔا ഒരു കാര്യത്തിന്, വല്ലതിനും إِنْ أَرَادَ അവൻ ഉദ്ദേശിച്ചുവെങ്കിൽ بِكُمْ നിങ്ങളിൽ ضَرًّا ഒരു ഉപദ്രവം (തിന്മ) أَوْ أَرَادَ അല്ലെങ്കിൽ ഉദ്ദേശിച്ച് بِكُمْ نَفْعًا നിങ്ങളിൽ വല്ല ഉപകാരവും بَلْ പക്ഷേ, എങ്കിലും كَانَ ٱللَّهُ അല്ലാഹു ആകുന്നു بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി خَبِيرًا സൂക്ഷ്മമായറിയുന്നവൻ ﴾12﴿ بَلْ ظَنَنتُمْ പക്ഷേ നിങ്ങൾ ധരിച്ചു, കരുതി أَن لَّن يَنقَلِبَ തിരിച്ചെത്തുന്നതേയല്ലെന്ന് ٱلرَّسُولُ റസൂൽ وَٱلْمُؤْمِنُونَ സത്യവിശ്വാസികളും إِلَىٰٓ أَهْلِيهِمْ അവരുടെ കുടുംബങ്ങളി (സ്വന്തക്കാരി)ലേക്ക് أَبَدًا ഒരിക്കലും, എന്നും وَزُيِّنَ ذَٰلِكَ അത് ഭംഗിയാക്കപ്പെടുക فِى قُلُوبِكُمْ നിങ്ങളുടെ ഹൃദയങ്ങ

ഴിൽ وَظَنَنتُمْ നിങ്ങൾ ധരിക്കയും ചെയ്തു ظَنَّ ٱلسَّوْءِ ദുഷിച്ച ധാരണ, ദുർവിചാരം وَكُنتُمْ നിങ്ങളാണ് താനും, ആകുകയും ചെയ്തു قَوْمًۢا بُورًا നശിച്ച (നാശോൻമുഖരായ) ഒരു ജനത ﴾13﴿ وَمَن لَّمْ يُؤْمِنۢ ആർ വിശ്വസിച്ചില്ലയോ بِٱللَّهِ അല്ലാഹുവിൽ وَرَسُولِهِۦ അവന്റെ റസൂലിലും فَإِنَّآ أَعْتَدْنَا എന്നാൽ നിശ്ചയമായും നാം ഒരുക്കിവെച്ചിരിക്കുന്നു لِلْكَـٰفِرِينَ അവിശ്വാസികൾക്ക് سَعِيرًا ജ്വലിക്കുന്ന അഗ്നി ﴾14﴿ وَلِلَّهِ അല്ലാഹുവിനാണ് مُلْكُ ٱلسَّمَـٰوَٰتِ ആകാശങ്ങളുടെ രാജത്വം وَٱلْأَرْضِ ഭൂമിയുടെയും يَغْفِرُ അവൻ പൊറുക്കും لِمَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَيُعَذِّبُ ശിക്ഷിക്കുകയും ചെയ്യും مَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവരെ وَكَانَ ٱللَّهُ അല്ലാഹു ആകുന്നു غَفُورًا വളരെ പൊറുക്കുന്നവൻ رَّحِيمًا കരുണാനിധി

---

ഹിജ്റഃ 6 -ാം കൊല്ലാവസാനത്തിൽ ഹുദൈബിയ്യാ സംഭവം നടന്നു. ഏഴാം കൊല്ലം ആദ്യത്തിൽ തന്നെ, ഖൈബറിൽവെച്ച് വഞ്ചനാവർഗമായ യഹൂദികളുമായി നേരിടേണ്ടി വന്നു. ഹുദൈബിയ്യാ സന്ധി നിമിത്തം ക്വുറൈശികളും അവരുമായി സഖ്യബന്ധമുള്ളതും അടങ്ങിയിരിക്കുകയായതുകൊണ്ട് ഈ സംഘട്ടനം വിജയത്തിൽ കലാശിക്കുമെന്ന് പ്രതീക്ഷിക്കുവാൻ വകയുണ്ടായിരുന്നു. മാത്രമല്ല, കുറെ ഗനീമത്ത്(യുദ്ധവേളയിൽ ശത്രുക്കളിൽ നിന്ന് പിടിച്ചെടുക്കുന്ന സ്വത്ത്) ലഭിച്ചേക്കുവാനും ഇടയുണ്ടായിരുന്നു. അതുകൊണ്ട് കഴിഞ്ഞ പ്രാവശ്യം ഒഴികഴിവ് പറഞ്ഞു പിന്തിനിന്നവർ ഇപ്രാവശ്യം സ്വയം മുന്നോട്ട് വരുകയുണ്ടായി. പക്ഷേ, ഹുദൈബിയ്യായിൽ പങ്കെടുത്ത സ്വഹാബികൾ മാത്രം ഇതിൽ പങ്കെടുത്താൽ മതിയെന്ന് നബിﷺക്ക് അല്ലാഹുവിൽനിന്ന് നിർദ്ദേശം ലഭിച്ചിരുന്നു. ഇതിനെപ്പറ്റിയാണ് അല്ലാഹു തുടർന്ന് പറയുന്നത്:

سَيَقُولُ ٱلْمُخَلَّفُونَ إِذَا ٱنطَلَقْتُمْ إِلَىٰ مَغَانِمَ لِتَأْخُذُوهَا ذَرُونَا نَتَّبِعْكُمْ ۖ يُرِيدُونَ أَن يُبَدِّلُوا۟ كَلَـٰمَ ٱللَّهِ

**﴾15﴿ നിങ്ങൾ വല്ല ഗനീമത്ത് [യുദ്ധത്തിൽ ശത്രുക്കളിൽനിന്ന് ലഭിക്കുന്ന] സ്വത്തുക്കളിലേക്കും-അവ എടുക്കുവാൻവേണ്ടി-പോകുന്നതായാൽ(ആ) പിന്നോക്കം നിന്നവർ പറഞ്ഞേക്കും; 'ഞങ്ങളെ വിട്ടേക്കണം [അനുവദിക്കണം] ഞങ്ങൾ നിങ്ങളെ അനുഗമിക്കട്ടെ'.അവർ അല്ലാഹുവിന്റെ വാക്യത്തെ മാറ്റം വരുത്തുവാൻ ഉദ്ദേശിക്കുകയാണ്.**

قُل لَّن تَتَّبِعُونَا كَذَٰلِكُمْ قَالَ ٱللَّهُ مِن قَبْلُ ۖ فَسَيَقُولُونَ بَلْ تَحْسُدُونَنَا ۚ بَلْ كَانُوا۟ لَا يَفْقَهُونَ إِلَّا قَلِيلًا ﴿١٥﴾

**(നബിയേ) പറയുക: നിങ്ങൾ ഞങ്ങളെ അനുഗമിച്ചു വരികയില്ല (അഥവാ വരാവതല്ല) തന്നെ. അല്ലാഹു മുമ്പേ അങ്ങനെ പറഞ്ഞിരിക്കുന്നു. അപ്പോൾ അവർ പറഞ്ഞേക്കും; (അല്ല) പക്ഷെ, നിങ്ങൾ ഞങ്ങളോട് അസൂയ കാണിക്കുകയാണ്. (അല്ല) പക്ഷേ, അവർ അല്പമാത്രമല്ലാതെ (കാര്യം) ഗ്രഹിക്കാതിരിക്കുകയാണ്.**

﴾15﴿ سَيَقُول (വഴിയെ) പറഞ്ഞേക്കും ٱلْمُخَلَّفُونَ പിന്നോക്കം നിന്നവർ إِذَا ٱنطَلَقْتُمْ നിങ്ങൾ പോയാൽ, പോകുമ്പോൾ إِلَىٰ مَغَانِمَ ഗനീമത്ത്കളിലേക്ക് لِتَأْخُذُوهَا നിങ്ങൾ അത് എടുക്കുവാൻവേണ്ടി ذَرُونَا ഞങ്ങളെ വിട്ടേക്കുവിൻ (അനുവദിക്കണം) نَتَّبِعْكُمْ ഞങ്ങൾ നിങ്ങളെ അനുഗമിക്കട്ടെ, പിൻതുടരട്ടെ يُرِيدُونَ അവർ ഉദ്ദേശിക്കുന്നു أَن يُبَدِّلُوا۟ മാറ്റി മറിക്കുവാൻ كَلَٰمَ ٱللَّهِ അല്ലാഹുവിന്റെ വാക്യം قُل നീ പറയുക لَّن تَتَّبِعُونَا നിങ്ങൾ ഞങ്ങളെ അനുഗമിക്കുന്നതേയല്ല كَذَٰلِكُم അപ്രകാരം قَالَ ٱللَّهُ അല്ലാഹു പറഞ്ഞിരിക്കുന്നു مِن قَبْلُ മുമ്പ്, മുമ്പേ فَسَيَقُولُونَ അപ്പോൾ (എന്നാൽ) അവർ പറഞ്ഞേക്കും بَلْ تَحْسُدُونَنَا പക്ഷേ, നിങ്ങൾ ഞങ്ങളോട് അസൂയ കാണിക്കുകയാണ് بَلْ كَانُوا۟ പക്ഷേ, അവരാകുന്നു, ആയിരിക്കുന്നു لَا يَفْقَهُونَ അവർ ഗ്രഹിക്കുന്നില്ല إِلَّا قَلِيلًا അല്പമല്ലാതെ

ഗനീമത്ത്( الغنيمة) കരസ്ഥമാക്കുവാൻ പോകുക എന്ന് പറഞ്ഞത് ഖൈബറിലേക്കുള്ള പടയെടുപ്പും, അല്ലാഹുവിന്റെ വാക്യം (كلام الله) എന്ന് പറഞ്ഞത്, ഖൈബറിൽനിന്ന് ലഭിക്കുന്ന ഗനീമത്തുകൾ ഹുദൈബിയ്യാ സംഭവത്തിൽ പങ്കെടുത്തവർക്ക് മാത്രമുള്ളതാണെന്ന വാഗ്ദാനവുമാകുന്നു. ഒരു സംഘട്ടനത്തിനുള്ള യാതൊരു മുൻകരുതലുമില്ലാത്ത ഒരവസരത്തിൽ, തങ്ങളെക്കാൾ എത്രയോ വമ്പിച്ച ഒരു ശത്രുവെ ഓർക്കാപ്പുറത്ത് നേരിടേണ്ടി വരുമെന്ന ഘട്ടമെത്തിയപ്പോൾ യാതൊരു വൈമനസ്യവും കാണിക്കാതെ, ജീവൻ ബലിയർപ്പിക്കുവാൻ പ്രതിജ്ഞയെടുത്തവരാണ് ആ ധീര മുജാഹിദുകളായ സ്വഹാബികൾ. അവർക്ക് പ്രത്യേകമായി അല്ലാഹു നിശ്ചയിച്ചു കൊടുത്തതായിരുന്നു ഖൈബറിലെ ഗനീമത്തുകൾ. അതുകൊണ്ട് ഗനീമത്തിൽനിന്ന് യാതൊരു പങ്കും ആവശ്യപ്പെടാതെ, യുദ്ധത്തെ മാത്രം ഉദ്ദേശിച്ചുപോരുന്നവർക്കല്ലാതെ ഖൈബറിലേക്ക് പുറപ്പെടുവാൻ നബിﷺ അനുവാദം കൊടുത്തിരുന്നില്ല.

قُل لِّلْمُخَلَّفِينَ مِنَ ٱلْأَعْرَابِ سَتُدْعَوْنَ إِلَىٰ قَوْمٍ أُو۟لِى بَأْسٍ شَدِيدٍ تُقَـٰتِلُونَهُمْ أَوْ يُسْلِمُونَ

**﴾16﴿അഅ്റാബി [മരുഭൂവാസികളായ അറബി]കളിൽ നിന്ന് പിന്നോക്കം നിന്നവരോട് പറയുക: ശക്തിമത്തായ സമരശേഷിയുള്ള ഒരു ജനതയുടെ അടുക്കലേക്ക് നിങ്ങൾ (വഴിയെ) ക്ഷണിക്കപ്പെട്ടേക്കും; നിങ്ങളവരോട് യുദ്ധം ചെയ്യണം, അല്ലാത്തപക്ഷം അവർ കീഴൊതുങ്ങണം. (അഥവാ ഇസ്‌ലാമിനെ അംഗീകരിക്കണം)**

فَإِن تُطِيعُوا۟ يُؤْتِكُمُ ٱللَّهُ أَجْرًا حَسَنًا ۖ وَإِن تَتَوَلَّوْا۟ كَمَا تَوَلَّيْتُم مِّن قَبْلُ يُعَذِّبْكُمْ عَذَابًا أَلِيمًا ﴿١٦﴾

**അപ്പോൾ, നിങ്ങൾ അനുസരിക്കുന്നപക്ഷം, അല്ലാഹു നിങ്ങൾക്ക് നല്ലതായ പ്രതിഫലം നൽകും; നിങ്ങൾ മുമ്പ് പിൻതിരിഞ്ഞതുപോലെ പിന്തിരിയുകയാണെങ്കിലോ, അവൻ നിങ്ങളെ വേദനയേറിയ ശിക്ഷ ശിക്ഷിക്കുകയും ചെയ്യും.**

---

**﴾16﴿** قُل لِّلْمُخَلَّفِينَ പിന്നോക്കം നിന്നവരോട് പറയുക مِنَ ٱلْأَعْرَابِ അഅ്റാബികളിൽനിന്ന് سَتُدْعَوْنَ നിങ്ങൾ (വഴിയെ) ക്ഷണിക്കപ്പെടും إِلَىٰ قَوْمٍ ഒരു ജനതയുടെ അടുക്കലേക്ക് أُو۟لِى بَأْسٍ സമരശേഷി (ശക്തി, ധീരത)യുള്ളവരായ شَدِيدٍ കഠിനമായ, ശക്തമായ تُقَـٰتِلُونَهُمْ നിങ്ങളവരോട് യുദ്ധം ചെയ്യണം أَوْ يُسْلِمُونَ അല്ലെങ്കിൽ അവർ കീഴൊതുങ്ങണം (മുസ്‌ലിമാവണം) فَإِن تُطِيعُوا۟ അപ്പോൾ നിങ്ങൾ അനുസരിക്കുന്ന പക്ഷം يُؤْتِكُمُ ٱللَّهُ അല്ലാഹു നിങ്ങൾക്ക് നൽകും أَجْرًا حَسَنًا നല്ലകൂലി, പ്രതിഫലം وَإِن تَتَوَلَّوْا۟ നിങ്ങൾ പിൻതിരിയുന്ന പക്ഷം كَمَا تَوَلَّيْتُم നിങ്ങൾ പിൻതിരിഞ്ഞതുപോലെ مِّن قَبْلُ മുമ്പ് يُعَذِّبْكُمْ നിങ്ങളെ അവൻ ശിക്ഷിക്കും عَذَابًا أَلِيمًا വേദനയേറിയ ശിക്ഷ

---

യുദ്ധം ചെയ്തു പുണ്യം നേടുവാനും, മതത്തെ സഹായിക്കുവാനുമുള്ള അവസരം കഴിഞ്ഞുപോയിട്ടില്ല, എനിയും, പലരുമായി ഏറ്റുമുട്ടേണ്ടിവരും, അവരാണെങ്കിൽ വലിയ ധീരപരാക്രമികളുമായിരുന്നേക്കും, അവർ ഇസ്‌ലാമിനെ അംഗീകരിച്ച് കീഴൊതുങ്ങുന്ന കാലംവരെ യുദ്ധത്തിന്റെ ആവശ്യം നിലനിന്നേക്കും, അപ്പോഴൊക്കെ നിങ്ങൾ യുദ്ധത്തിനായി വീണ്ടും ക്ഷണിക്കപ്പെടും, ആ ക്ഷണം നിങ്ങൾ സ്വീകരിച്ചാൽ നിങ്ങൾക്ക് വമ്പിച്ച പ്രതിഫലവും

ലഭിക്കും, മുമ്പ് ചെയ്തപോലെ അപ്പോഴും നിങ്ങൾ പിന്നോക്കം നിന്നാൽ നിങ്ങൾക്ക് കടുത്ത ശിക്ഷയും അനുഭവപ്പെടും. എന്നൊക്കെ അവരെ അറിയിക്കുകയാണ്.

സമരശേഷിയുള്ള ജനങ്ങളിലേക്ക് നിങ്ങൾ ക്ഷണിക്കപ്പെടും (ستدعون إلى قوم الخ) എന്ന് പറഞ്ഞത്, മുസ്‌ലിംകൾക്ക് പിന്നീട് നേരിടേണ്ടി വന്ന ചില പ്രത്യേക സൈന്യങ്ങളെയും, യുദ്ധങ്ങളെയും ഉദ്ദേശിച്ചാണെന്ന് ചില വ്യാഖ്യാതാക്കൾ പ്രസ്താവിച്ച് കാണാം. ഇബ്നുജരീർ (റ) മുതലായവർ വ്യക്തമാക്കിയതുപോലെ, ഒരു പ്രത്യേക യുദ്ധത്തെയോ ജനതയെയോ ഉദ്ദേശിച്ചുകൊണ്ടുള്ളതല്ല- ഭാവിയെപ്പറ്റി പൊതുവിൽ പ്രസ്താവിച്ചതാണ്- എന്നുള്ളതാണ് ശരിയായ അഭിപ്രായം. അറബി മുശ്‌രിക്കുകളെ സംബന്ധിച്ചിടത്തോളം, മക്കാവിജയത്തിനുശേഷം, ഒന്നുകിൽ ഇസ്‌ലാമിനെ അംഗീകരിക്കുക, അല്ലെങ്കിൽ യുദ്ധം (الإسلام أو القتال) എന്ന നിലപാടാണ് സ്വീകരിക്കപ്പെട്ടിട്ടുള്ളത്. സൂറത്തു തൗബഃയിൽ ഇതിനെപ്പറ്റി വിശദീകരിച്ചു പറഞ്ഞിരിക്കുന്നു. മറ്റുള്ളവരെ സംബന്ധിച്ചിടത്തോളം, അവർ ഇസ്‌ലാമിനെ അംഗീകരിക്കുകയോ, സ്വീകാര്യമായ സന്ധിവ്യവസ്ഥകളനുസരിച്ച് കീഴൊതുങ്ങുകയോ ചെയ്യുന്നത്‌വരേക്ക് മാത്രമേ അവരുമായി യുദ്ധത്തിന് സ്ഥാനമുള്ളൂ. أو يسلمون (അല്ലെങ്കിൽ കീഴൊതുങ്ങണം) എന്ന് പറഞ്ഞതിന്റെ താൽപര്യം ഇതിൽനിന്ന് മനസ്സിലാക്കാം. അടുത്ത വചനത്തിൽ, യുദ്ധത്തിന്റെ നിർബന്ധത്തിൽനിന്ന് ഒഴിവാക്കപ്പെട്ടവരെപ്പറ്റി പ്രസ്താവിക്കുന്നു:-

لَّيْسَ عَلَى ٱلْأَعْمَىٰ حَرَجٌ وَلَا عَلَى ٱلْأَعْرَجِ حَرَجٌ وَلَا عَلَى ٱلْمَرِيضِ حَرَجٌ

**《17》 അന്ധന്റെ മേൽ വിഷമം [കുറ്റം] ഇല്ല; മുടന്തന്റെ മേലും വിഷമം ഇല്ല; രോഗിയുടെ മേലും വിഷമം ഇല്ല.**

وَمَن يُطِعِ ٱللَّهَ وَرَسُولَهُۥ يُدْخِلْهُ جَنَّٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ ۖ وَمَن يَتَوَلَّ يُعَذِّبْهُ عَذَابًا أَلِيمًا ﴿١٧﴾

**അല്ലാഹുവിനെയും, അവന്റെ റസൂലിനെയും ആർ അനുസരിക്കുന്നുവോ അവനെ, അടിഭാഗത്തുകൂടി അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളിൽ അവൻ പ്രവേശിപ്പിക്കുന്നതാണ്. ആർ പിന്തിരിയുന്നുവോ അവനെ അവൻ വേദനയേറിയ ശിക്ഷ ശിക്ഷിക്കുകയും ചെയ്യും.**

﴾17﴿ لَّيْسَ عَلَى ٱلْأَعْمَىٰ അന്ധന്റെ മേൽ ഇല്ല حَرَجٌ ഒരു വിഷമവും (കുറ്റം, തെറ്റ്) وَلَا عَلَى ٱلْمَرِيضِ മുടന്തന്റെ മേലും ഇല്ല حَرَجٌ വിഷമം وَلَا عَلَى ٱلْأَعْرَجِ രോഗിയുടെമേലും ഇല്ല حَرَجٌ വിഷമം وَمَن يُطِعِ ആർ അനുസരിക്കുന്നു (വഴിപ്പെടുന്നു)വോ ٱللَّهَ അല്ലാഹുവിന് وَرَسُولَهُۥ അവന്റെ റസൂലിനും يُدْخِلْهُ എന്നാലവനെ അവൻ പ്രവേശിപ്പിക്കും جَنَّٰتٍ സ്വർഗങ്ങളിൽ تَجْرِى സഞ്ചരിക്കുന്ന مِن تَحْتِهَا അതിന്റെ അടിഭാഗത്തുകൂടി ٱلْأَنْهَٰرُ അരുവി (നദി)കൾ وَمَن يَتَوَلَّ ആർ പിന്തിരിഞ്ഞുവോ يُعَذِّبْهُ അവനെ അവൻ ശിക്ഷിക്കും عَذَابًا أَلِيمًا വേദനയേറിയ ശിക്ഷ

---

## വിഭാഗം- 3

ഹുദൈബിയ്യായിൽവെച്ച് ഇസ്‌ലാമിനുവേണ്ടി ജീവാർപ്പണം ചെയ്യാൻ പ്രതിജ്ഞയെടുത്ത സ്വഹാബികളെ പ്രശംസിച്ചുകൊണ്ടും, അവർക്ക് ലഭിക്കുന്ന നേട്ടങ്ങളെ വിവരിച്ചുകൊണ്ടും അല്ലാഹു പറയുന്നു:-

۞ لَّقَدْ رَضِىَ ٱللَّهُ عَنِ ٱلْمُؤْمِنِينَ إِذْ يُبَايِعُونَكَ تَحْتَ ٱلشَّجَرَةِ فَعَلِمَ مَا فِى قُلُوبِهِمْ فَأَنزَلَ ٱلسَّكِينَةَ عَلَيْهِمْ وَأَثَٰبَهُمْ فَتْحًا قَرِيبًا ﴿١٨﴾

**﴾18﴿ (ആ) വൃക്ഷത്തിന്റെ ചുവട്ടിൽവെച്ച് നിന്നോട് പ്രതിജ്ഞ [ബൈഅത്ത് ] ചെയ്യുമ്പോൾ (ആ) സത്യവിശ്വാസികളെക്കുറിച്ച് തീർച്ചയായും അല്ലാഹു തൃപ്തിപ്പെട്ടിട്ടുണ്ട്. അപ്പോൾ, അവരുടെ ഹൃദയങ്ങളിലുള്ളത് അവൻ അറിഞ്ഞിരിക്കുന്നു. അതിനാൽ, അവരിൽ അവൻ ശാന്തത ഇറക്കിക്കൊടുത്തു; ആസന്നമായ ഒരു വിജയം അവർക്ക് പ്രതിഫലം കൊടുക്കുകയും ചെയ്തു.**

وَمَغَانِمَ كَثِيرَةً يَأْخُذُونَهَا ۗ وَكَانَ ٱللَّهُ عَزِيزًا حَكِيمًا ﴿١٩﴾

**﴾19﴿ (കൂടാതെ) അവർ പിടിച്ചെടുക്കുന്ന വളരെ 'ഗനീമത്തു'കളും! അല്ലാഹു പ്രതാപശാലിയും, അഗാധജ്ഞനുമാകുന്നു.**

﴾18﴿ لَّقَدْ رَضِىَ തീർച്ചയായും തൃപ്തിപ്പെട്ടിട്ടുണ്ട് ٱللَّهُ അല്ലാഹു عَنِ ٱلْمُؤْمِنِينَ സത്യവിശ്വാസികളെക്കുറിച്ച് إِذْ يُبَايِعُونَكَ അവർ നിന്നോട് ബൈഅത്ത് ചെയ്യുമ്പോൾ تَحْتَ ٱلشَّجَرَةِ വൃക്ഷത്തിന്റെ ചുവട്ടിൽവെച്ച് فَعَلِمَ അപ്പോൾ അവൻ അറിഞ്ഞിരിക്കുന്നു مَا فِى قُلُوبِهِمْ അവരുടെ ഹൃദയങ്ങളിലുള്ളത് فَأَنزَلَ അതിനാൽ (എന്നിട്ട്) അവൻ ഇറക്കി ٱلسَّكِينَةَ ശാന്തത, അടക്കം, സമാധാനം عَلَيْهِمْ അവരിൽ وَأَثَٰبَهُمْ അവർക്ക് പ്രതിഫലം കൊടുക്കുകയും ചെയ്തു فَتْحًا قَرِيبًا ആസന്നമായ (അടുത്ത) ഒരു വിജയം ﴾19﴿ وَمَغَانِمَ ഗനീമത്തുകളെയും كَثِيرَةً വളരെ يَأْخُذُونَهَا അവർ പിടിച്ചെടുക്കുന്ന, അവരത് എടുക്കും وَكَانَ ٱللَّهُ അല്ലാഹു ആകുന്നു عَزِيزًا പ്രതാപശാലി حَكِيمًا അഗാധജ്ഞനായ

---

ആസന്നവിജയം, ഖൈബർ വിജയവും, വളരെ ഗനീമത്തുകൾഖൈബറിലെ യഹൂദികളിൽനിന്ന് ലഭിച്ച സ്വത്തുക്കളുമാകുന്നു. മുസ്‌ലിംകളിൽ പതിനഞ്ച് പേർ ശഹീദാ(രക്തസാക്ഷിയാ)യെങ്കിലും, ശത്രുക്കളുടെ ഏറ്റവും വലിയ കോട്ടയും കേന്ദ്രവുമായിരുന്ന ആ രാജ്യം അവർ ഉപേക്ഷിച്ചുപോകേണ്ടിവന്നു. വമ്പിച്ച കോട്ടകളും വളരെ കൃഷിസ്ഥലങ്ങളും അടക്കം ധാരാളം സ്വത്തുക്കൾ മുസ്‌ലിംകൾക്ക് ലഭിക്കുകയും ചെയ്തു. ഈ വിജയം മാത്രമല്ല, ഭാവിയിൽ സത്യവിശ്വാസികൾക്ക് എനിയും പല വിജയങ്ങൾ ലഭിക്കുവാനുണ്ടെന്ന്കൂടി അടുത്ത വചനത്തിൽ അവരെ അല്ലാഹു അറിയിക്കുന്നു:

وَعَدَكُمُ ٱللَّهُ مَغَانِمَ كَثِيرَةً تَأْخُذُونَهَا فَعَجَّلَ لَكُمْ هَٰذِهِۦ

**﴾20﴿ നിങ്ങൾ (പിന്നീട്) പിടിച്ചെടുക്കുന്ന വളരെ ഗനീമത്തുകളെ അല്ലാഹു നിങ്ങളോട് വാഗ്ദാനം ചെയ്തിരിക്കുന്നു. എന്നാൽ, ഇത് അവൻ നിങ്ങൾക്ക് വേഗമാക്കിത്തന്നിരിക്കുകയാണ്.**

وَكَفَّ أَيْدِىَ ٱلنَّاسِ عَنكُمْ وَلِتَكُونَ ءَايَةً لِّلْمُؤْمِنِينَ وَيَهْدِيَكُمْ صِرَٰطًا مُّسْتَقِيمًا ﴿٢٠﴾

**ജനങ്ങളുടെ കൈകളെ നിങ്ങളിൽനിന്ന് അവൻ തടുക്കുകയും ചെയ്തു. സത്യവിശ്വാസികൾക്ക് ഇതൊരു ദൃഷ്ടാന്തമായിരിക്കുവാനും, നിങ്ങളെ ചൊവ്വായ പാതയിൽ നയിക്കുവാനും കൂടിയാകുന്നു (ഇതെല്ലാം)**

﴿20﴾ وَعَدَكُمُ ٱللَّهُ അല്ലാഹു നിങ്ങളോട് (നിങ്ങൾക്ക്) വാഗ്ദാനം ചെയ്തിരിക്കുന്നു مَغَانِمَ كَثِيرَةً വളരെ ഗനീമത്തുകൾ تَأْخُذُونَهَا നിങ്ങൾ പിടിച്ചെടുക്കുന്ന, നിങ്ങളത് എടുക്കും فَعَجَّلَ എന്നാൽ വേഗമാക്കി (ക്ഷണമാക്കി)ത്തന്നു لَكُمْ هَٰذِهِۦ നിങ്ങൾക്ക് ഇത് وَكَفَّ അവൻ തടുക്കുക(തടയുക)യും ചെയ്തു أَيْدِىَ ٱلنَّاسِ ജനങ്ങളുടെ കൈകളെ عَنكُمْ നിങ്ങളിൽനിന്ന് وَلِتَكُونَ അത് (ഇത്) ആകുവാനും ءَايَةً لِّلْمُؤْمِنِينَ സത്യവിശ്വാസികൾക്ക് ദൃഷ്ടാന്തം وَيَهْدِيَكُمْ നിങ്ങളെ നയിക്കുവാനും, കാട്ടിത്തരുവാനും صِرَٰطًا പാത, വഴി مُّسْتَقِيمًا ചൊവ്വായ, നേരായ

---

നിഷ്കളങ്കമായ ത്യാഗത്തിനും, സേവനത്തിനും തയ്യാറുള്ളപക്ഷം, എല്ലാ സത്യവിശ്വാസികൾക്കും ഇതുപോലെയുള്ള ഭാഗ്യങ്ങളും നേട്ടങ്ങളും കൈവരുമെന്നും, ഇത് അതിനൊരു ദൃഷ്ടാന്തമാണെന്നും അല്ലാഹു ഓർമപ്പെടുത്തുന്നു. വളരെ ഗനീമത്തുകളെ വാഗ്ദാനം ചെയ്തിരിക്കുന്നുവെന്ന് പറഞ്ഞത് മുസ്ലിംകൾക്ക് ഭാവിയിൽ കൈവരുവാനിരിക്കുന്നതിനെ സൂചിപ്പിക്കുന്നു. ഇത് വേഗമാക്കിത്തന്നിരിക്കുകയാണ്എന്ന് പറഞ്ഞത് ഹുദൈബിയാ വിജയത്തെ ഉദ്ദേശിച്ചോ, ഖൈബർ വിജയത്തെക്കുറിച്ചോ ആയിരിക്കാം. ഹുദൈബിയ്യായിൽവെച്ച് മുശ്രിക്കുകൾ ഏറ്റുമുട്ടുവാനുള്ള സാഹചര്യം ഒഴിവാക്കിയത്, ഖൈബറിലേക്ക് മുസ്ലിംകൾ പടയെടുത്ത് പോയിരുന്നപ്പോൾ മദീനഃ പരിസരങ്ങളിലുള്ള യഹൂദികൾ മദീനഃയെ ആക്രമിക്കുവാൻ മുതിരാതിരുന്നത്, വമ്പിച്ച ആയുധസജ്ജീകരണങ്ങളും വൻ കോട്ടകളുമെല്ലാം ഉണ്ടായിരുന്നിട്ടും ഒരു ഘോരസമരം നടത്തുവാൻ ഖൈബറിലെ യഹൂദർക്ക് ധൈര്യമില്ലാതാക്കിയത്, ഇതെല്ലാം അല്ലാഹുവിന്റെ കാവൽ മാത്രമായിരുന്നു و كف ايد الناس عنكم (ജനങ്ങളുടെ കൈകളെ അവൻ നിങ്ങളിൽനിന്ന് തടുക്കുകയും ചെയ്തു.) എന്ന വാക്യത്തിൽ ഇതൊക്കെ ഉൾപ്പെടുന്നു.

وَأُخْرَىٰ لَمْ تَقْدِرُوا۟ عَلَيْهَا قَدْ أَحَاطَ ٱللَّهُ بِهَا ۚ وَكَانَ ٱللَّهُ عَلَىٰ كُلِّ شَىْءٍ قَدِيرًا ﴿٢١﴾

**﴿21﴾ വേറെ ചിലതും (ഉണ്ട്): നിങ്ങൾക്ക് അതിന് കഴിവുണ്ടായിട്ടില്ല; അല്ലാഹു അവയെ വലയം ചെയ്തിട്ടുണ്ട്. [സൂക്ഷ്മമായി അറിയുന്നുണ്ട്.] അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.**

---

﴿21﴾ وَأُخْرَىٰ വേറെയും (ചിലത്) لَمْ تَقْدِرُوا۟ നിങ്ങൾക്ക് കഴിവുണ്ടായിട്ടില്ല عَلَيْهَا അതിന്, അവയ്ക്ക് قَدْ أَحَاطَ വലയം ചെയ്തിട്ടുണ്ട് ٱللَّهُ അല്ലാഹു بِهَا അവയെ

وَكَانَ ٱللَّهُഅല്ലാഹു ആകുന്നു عَلَىٰ كُلِّ شَىْءٍ എല്ലാ കാര്യത്തിനും, എല്ലാ വസ്തുവിന്റെ മേലും قَدِيرًا കഴിവുള്ളവൻ

---

വേറെ ചിലതും( وأخرى) എന്ന് പറഞ്ഞത് ഏറെത്താമസിയാതെ മുസ്‌ലിംകൾക്ക് കൈവരുവാനിരിക്കുന്ന ചില നേട്ടങ്ങളെയാണ് ചൂണ്ടിക്കാട്ടുന്നത്. ഈ അവസരത്തിൽ അവർക്ക് അതിനുള്ള സാഹചര്യങ്ങൾ ഉണ്ടായിക്കഴിഞ്ഞിട്ടില്ലെങ്കിലും, അടുത്ത ഭാവിയിൽ അതവർ നേടിയെടുക്കാതിരിക്കുകയില്ലെന്ന സന്തോഷവാർത്ത അല്ലാഹു മുൻകൂട്ടി അറിയിക്കുകയാണ്. ഹിജ്റഃ 8 -ാം കൊല്ലത്തിൽ നടന്ന ഹുനൈൻ യുദ്ധത്തെയും, ആ യുദ്ധത്തിൽ ഹവാസിൻ (هوازن) ഗോത്രക്കാരിൽനിന്ന് ലഭിച്ച വമ്പിച്ച ഗനീമത്തുകളെയും ഉദ്ദേശിച്ചായിരിക്കാം ഈ വാഗ്ദാനം. അല്ലെങ്കിൽ ഉമർ (റ)ന്റെ ഖിലാഫത്ത് കാലത്ത് കൈവന്ന പേർഷ്യൻ വിജയങ്ങളെയും മറ്റും ഉദ്ദേശിച്ചും ആകാവുന്നതാണ്. ഏതായാലും, ഈ വാഗ്ദാനവും, സന്തോഷവാർത്തയും സത്യവിശ്വാസികൾക്ക് കൂടുതൽ പ്രോത്സാഹനവും ആവേശവും നൽകുന്നതാണെന്ന് പറയേണ്ടതില്ല. പേർഷ്യൻ സാമ്രാജ്യവും മുസ്‌ലിംകൾ ജയിച്ചടക്കുന്ന കാലം വിദൂരമല്ലെന്ന് നബി തിരുമേനി ﷺയും അവർക്ക് പലപ്പോഴും സന്തോഷവാർത്ത അറിയിച്ചിട്ടുണ്ടായിരുന്നു. അക്ഷരാർത്ഥത്തിൽ, ശരിക്കും അതെല്ലാം സംഭവിക്കുകയും ഉണ്ടായി.

وَلَوْ قَـٰتَلَكُمُ ٱلَّذِينَ كَفَرُوا۟ لَوَلَّوُا۟ ٱلْأَدْبَـٰرَ ثُمَّ لَا يَجِدُونَ وَلِيًّا وَلَا نَصِيرًا ﴿٢٢﴾

**《22》 (ആ) അവിശ്വസിച്ചവർ നിങ്ങളുമായി യുദ്ധം ചെയ്തിരുന്നുവെങ്കിൽതന്നെ, അവൻ പിൻതിരിഞ്ഞുപോകുമായിരുന്നു. പിന്നീട്, ഒരു രക്ഷാധികാരിയെ (അഥവാ ബന്ധുവിനെ)യാകട്ടെ, ഒരു സഹായകനെയാകട്ടെ, അവർ കണ്ടെത്തുന്നതല്ല.**

سُنَّةَ ٱللَّهِ ٱلَّتِى قَدْ خَلَتْ مِن قَبْلُ ۖ وَلَن تَجِدَ لِسُنَّةِ ٱللَّهِ تَبْدِيلًا ﴿٢٣﴾

**《23》 (അതെ) മുമ്പ്മുതൽക്കേ (നടന്നു)കഴിഞ്ഞിട്ടുള്ള അല്ലാഹുവിന്റെ നടപടിക്രമം! അല്ലാഹുവിന്റെ നടപടിക്രമത്തിന് യാതൊരു മാറ്റത്തിരുത്തവും നീ കണ്ടെത്തുകയില്ല തന്നെ.**

﴾22﴿ وَلَوْ قَـٰتَلَكُمُ നിങ്ങളോട് യുദ്ധം ചെയ്തിരുന്നെങ്കിൽ ٱلَّذِينَ كَفَرُوا۟ അവിശ്വസിച്ചവർ لَوَلَّوُا۟ അവർ തിരിക്കും ٱلْأَدْبَـٰرَ പിൻപുറങ്ങൾ (പിൻതിരിഞ്ഞുപോകും) ثُمَّ لَا يَجِدُونَ പിന്നീടവർ കണ്ടെത്തുകയില്ല (കിട്ടുകയില്ല) وَلِيًّا ഒരു രക്ഷാകർത്താവിനെ (ബന്ധുവെ)യും وَلَا نَصِيرًا സഹായകനെയും ഇല്ല ﴾23﴿ سُنَّةَ ٱللَّهِ അല്ലാഹുവിന്റെ നടപടിക്രമം, ചട്ടം, വഴക്കം ٱلَّتِى قَدْ خَلَتْ കഴിഞ്ഞുപോയിട്ടുള്ളതായ مِن قَبْلُ മുമ്പേ, മുമ്പ്മുതൽ وَلَن تَجِدَ നീ കണ്ടെത്തുന്നതേയല്ല لِسُنَّةِ ٱللَّهِ അല്ലാഹുവിന്റെ നടപടിക്രമത്തിന് تَبْدِيلًا ഒരു മാറ്റത്തിരുത്തവും, മാറ്റലും

---

പ്രവാചകൻമാരുടെ ചേരിയും, ശത്രുക്കളുടെ ചേരിയും- സത്യവിശ്വാസികളും അവിശ്വാസികളും- തമ്മിൽ നടക്കുന്ന ധർമസമരങ്ങളിൽ, പ്രവാചകൻമാരുടെയും സത്യവിശ്വാസികളുടെയും കക്ഷിക്കായിരിക്കും അന്ത്യവിജയമെന്നത് അല്ലാഹു മുമ്പേ നടപ്പിലാക്കിവന്നിട്ടുള്ള ഒരു നടപടിക്രമമാണ്. അതിൽ മാറ്റം വരുന്നതല്ല. എന്നിരിക്കെ, ഹുദൈബിയായിലോ, ഖൈബറിലോ മറ്റോ അവർ മുസ്‌ലിംകളുമായി നേരിട്ട് യുദ്ധം നടത്തിയിരുന്നാൽ തന്നെയും അവർ ഒടുക്കം പിൻതിരിഞ്ഞ് പരാജയപ്പെടാതിരിക്കയില്ല എന്ന് സാരം.

وَهُوَ ٱلَّذِى كَفَّ أَيْدِيَهُمْ عَنكُمْ وَأَيْدِيَكُمْ عَنْهُم بِبَطْنِ مَكَّةَ مِنۢ بَعْدِ أَنْ أَظْفَرَكُمْ عَلَيْهِمْ ۚ وَكَانَ ٱللَّهُ بِمَا تَعْمَلُونَ بَصِيرًا ﴿٢٤﴾

**﴾24﴿ മക്കഃയുടെ ഉള്ളിൽവെച്ച് അവരുടെ കൈകളെ നിങ്ങളിൽനിന്നും, നിങ്ങളുടെ കൈകളെ അവരിൽനിന്നും (പരസ്പരം ഏറ്റുമുട്ടാതെ) തടുത്തുവെച്ചവനും അവനത്രെ; നിങ്ങൾക്ക് അവരുടെ മേൽ ജയം നൽകിയതിനു ശേഷം. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനാകുന്നു.**

---

﴾24﴿ وَهُوَ ٱلَّذِى അവനത്രെ യാതൊരുവൻ, അവൻ യാതൊരുവനാണ് كَفَّ أَيْدِيَهُمْ അവരുടെ കൈകളെ തടുത്ത, തടഞ്ഞ عَنكُمْ നിങ്ങളിൽനിന്ന് وَأَيْدِيَكُمْ നിങ്ങളുടെ കൈകളെയും عَنْهُم അവരിൽനിന്ന് بِبَطْنِ مَكَّةَ മക്കഃയുടെ ഉള്ളിൽവെച്ച് مِنۢ بَعْدِ ശേഷം, പിന്നീടായി أَنْ أَظْفَرَكُمْ നിങ്ങളെ ജയിപ്പിച്ച (നിങ്ങൾക്ക് ജയം നൽകിയ)

തിന്റെ عَلَيْهِمْ അവരോട്, അവരുടെമേല്‍ وَكَانَ ٱللَّهُ അല്ലാഹു ആകുന്നു بِمَا تَعْمَلُونَ നിങ്ങള്‍ പ്രവര്‍ത്തിക്കുന്നതിനെപ്പറ്റി بَصِيرًا കണ്ടറിയുന്നവന്‍

---

ഹുദൈബിയായിലെ സന്ധി പൂര്‍ത്തിയാകുന്നതിനുമുമ്പ് അവിടെവെച്ച് ഒരു ഏറ്റുമുട്ടലിന്റെ വക്കോളം എത്തുന്ന ചില സംഭവങ്ങള്‍ നടക്കുകയുണ്ടായി. ആയുധധാരികളായ ഒരു സൈന്യസംഘം വന്ന് മുസ്‌ലിംകളുടെ നേരെ അക്രമത്തിന് മുതിര്‍ന്നു. സ്വഹാബികള്‍ക്ക് അവരെ പിടിച്ച് നബിﷺയുടെ മുമ്പില്‍ കൊണ്ടുവരുവാന്‍ സാധിച്ചു. പക്ഷേ, നബിﷺ അവര്‍ക്ക് മാപ്പുനല്‍കി വിടുകയാണുണ്ടായത്. അങ്ങനെ, മക്കഃയുടെ അതിര്‍ത്തിക്കുള്ളില്‍വെച്ച് ഒരു യുദ്ധം കൂടാതെ അല്ലാഹു കാത്തു.വൃക്ഷത്തിന്റെ ചുവട്ടില്‍വെച്ച് ബൈഅത്ത്- രിദ്വാന്‍ (അല്ലാഹുവിന്റെ തൃപ്തി ലഭിച്ച ആ പ്രതിജ്ഞ) കഴിഞ്ഞശേഷം പൂര്‍വ്വാധികം ധീരതയും മനക്കരുത്തും കൈവന്ന സ്വഹാബികളുടെ ഭാഗത്തുനിന്നും, കേവലം നിരായുധരായ ആ 1400 ആളുകളുടെ നേരെ സുശക്തമായ ഒരു ആക്രമണം നടത്തിനോക്കുവാന്‍ കെല്‍പുള്ള ക്വുറൈശികളുടെ ഭാഗത്തുനിന്നും ഒരു യുദ്ധത്തിന് തുടക്കമുണ്ടാകുവാന്‍ സാധ്യതയുണ്ടായിരുന്നു. അതും സംഭവിച്ചില്ല. അങ്ങനെ, പരിശുദ്ധ മക്കഃയില്‍ രക്തച്ചൊരിച്ചില്‍ ഉണ്ടാകുവാന്‍ ഹേതുവായില്ല. മക്കഃയില്‍നിന്ന് അല്‍പമാത്രം നാഴിക അകലെയായി തൊട്ടുകിടക്കുന്ന സ്ഥലമാണ് ഹുദൈബിയാ. അതിന്റെ കുറെ ഭാഗം മക്കാ ഹറമില്‍ പെട്ടതാണെന്നും പറയപ്പെടുന്നു.

ഹുദൈബിയാ സന്ധിയാണല്ലോ മക്കാവിജയത്തിന് കളം ഒരുക്കിയത്. ക്വുറൈശികളില്‍നിന്ന് സന്ധി ലംഘനം ഉണ്ടായപ്പോള്‍ പതിനായിരം വരുന്ന സ്വഹാബികളോടുകൂടി നബിﷺ മക്കഃയില്‍ പ്രവേശിച്ചു. ഒരു മുന്നറിയിപ്പും കൂടാതെ അവരെ വലയം ചെയ്തു. അതുവരെയുള്ള ചരിത്രം നോക്കിയാലും, അപ്പോഴത്തെ പരിതസ്ഥിതികള്‍ ആലോചിച്ചാലും അവിടെ ഒരു ഘോരയുദ്ധം നടക്കുവാനുള്ള കാരണങ്ങളുണ്ടായിരുന്നു. അത് സംഭവിക്കാതെ മക്കഃ ജയിച്ചടക്കുവാന്‍ സാധ്യമായതിനെ ഉദ്ദേശിച്ചാണ് ഈ വചനത്തില്‍ പ്രസ്താവിച്ചിരിക്കുന്നത് എന്നത്രെ ചില വ്യാഖ്യാതാക്കള്‍ പറയുന്നത്. പക്ഷേ, ഈ അദ്ധ്യായം അവതരിച്ചത് മക്കാവിജയത്തിന് മുമ്പാണെന്ന വസ്തുത അതിന് അനുകൂലമല്ല.

هُمُ ٱلَّذِينَ كَفَرُوا۟ وَصَدُّوكُمْ عَنِ ٱلْمَسْجِدِ ٱلْحَرَامِ وَٱلْهَدْىَ مَعْكُوفًا أَن يَبْلُغَ مَحِلَّهُۥ

**﴾25﴿ അവിശ്വസിക്കുകയും, മസ്ജിദുല്‍ഹറാമില്‍ [പവിത്രമായ പള്ളിയില്‍] നിന്ന് നിങ്ങളെ തടയുകയും ചെയ്തവരത്രെ അവര്‍; ബലിമൃഗം അതിന്റെ നിശ്ചിതസ്ഥാനത്ത് എത്തിച്ചേരുന്നതിന് മുടക്കം ചെയ്യപ്പെട്ട നിലയില്‍ അതിനെയും (അവര്‍ തടഞ്ഞു.)**

وَلَوۡلَا رِجَالٞ مُّؤۡمِنُونَ وَنِسَآءٞ مُّؤۡمِنَٰتٞ لَّمۡ تَعۡلَمُوهُمۡ أَن تَطَـُٔوهُمۡ فَتُصِيبَكُم مِّنۡهُم مَّعَرَّةُۢ بِغَيۡرِ عِلۡمٖۖ

നിങ്ങൾ അറിഞ്ഞിട്ടില്ലാത്ത സത്യവിശ്വാസികളായ ചില പുരുഷൻമാരും, സത്യവിശ്വാസിനികളായ സ്ത്രീകളും ഇല്ലായിരുന്നുവെങ്കിൽ, അതായത്, നിങ്ങൾ അവരെ ചവിട്ടി [അപകടപ്പെടുത്തി]യേക്കുകയും, അങ്ങനെ, അറിയാത്ത വിധത്തിൽ അവർമൂലം നിങ്ങൾക്ക് വല്ല അനിഷ്ടവും [തെറ്റുകുറ്റവും] പിണയുകയും ചെയ്യുക(യില്ലായിരുന്നുവെങ്കിൽ). [എന്നാൽ ഇരുകൂട്ടരെയും അവൻ കൂട്ടിമുട്ടിക്കുമായിരുന്നു.]

لِّيُدۡخِلَ ٱللَّهُ فِي رَحۡمَتِهِۦ مَن يَشَآءُۚ لَوۡ تَزَيَّلُواْ لَعَذَّبۡنَا ٱلَّذِينَ كَفَرُواْ مِنۡهُمۡ عَذَابًا أَلِيمًا ﴿٢٥﴾

(അതെ) അല്ലാഹു ഉദ്ദേശിക്കുന്നവരെ അവന്റെ കാരുണ്യത്തിൽ പ്രവേശിപ്പിക്കുവാൻവേണ്ടിയാണ് (കൂട്ടിമുട്ടിക്കാതിരുന്നത്). അവർ (വേറിട്ട്) നീങ്ങി നിന്നിരുന്നുവെങ്കിൽ, അവരിൽ (ആ) അവിശ്വസിച്ചവരെ നാം ശിക്ഷ ശിക്ഷിക്കുക തന്നെ ചെയ്യുമായിരുന്നു

---

﴾25﴿ هُم അവർ ٱلَّذِينَ كَفَرُواْ അവിശ്വസിച്ചവരാണ് وَصَدُّوكُمۡ നിങ്ങളെ തടയുക (മുടക്കുക)യും ചെയ്ത عَنِ ٱلۡمَسۡجِدِ ٱلۡحَرَامِ മസ്ജിദുൽ ഹറാമിൽനിന്ന് وَٱلۡهَدۡيَ ബലിമൃഗത്തെയും مَعۡكُوفًا മുടക്കപ്പെട്ട (തടസ്സം ചെയ്യപ്പെട്ട)നിലയിൽ أَن يَبۡلُغَ അത് എത്തിച്ചേരുന്നത് مَحِلَّهُۥ അതിന്റെ നിശ്ചിതസ്ഥലത്ത്, എത്തേണ്ട സ്ഥാനത്ത് وَلَوۡلَا رِجَالٞ ചില പുരുഷൻമാർ ഇല്ലായിരുന്നുവെങ്കിൽ مُّؤۡمِنُون സത്യവിശ്വാസികളായ وَنِسَآءٞ مُّؤۡمِنَٰتٞ വിശ്വാസിനികളായ സ്ത്രീകളും لَّمۡ تَعۡلَمُوهُمۡ നിങ്ങളവരെ അറിഞ്ഞിട്ടില്ലാത്ത أَن تَطَـُٔوهُمۡ അതായത് നിങ്ങളവരെ ചവിട്ടിയേക്കുന്നത് (നശിപ്പിക്കുന്നത്) فَتُصِيبَكُم അങ്ങനെ (അതിനാൽ) നിങ്ങൾക്ക് ബാധിക്കുക (പിണയുക)യും مِّنۡهُم അവർ മൂലം, അവരാൽ مَّعَرَّةُ വല്ല അനിഷ്ടവും (പാപവും, വിഷമവും, ബാധ്യതയും) بِغَيۡرِ عِلۡمٖ അറിയാതെ لِّيُدۡخِلَ ٱللَّهُ അല്ലാഹു പ്രവേശിപ്പിക്കുവാൻ വേണ്ടി فِي رَحۡمَتِهِۦ തന്റെ കാരുണ്യത്തിൽ مَن يَشَآءُ താൻ ഉദ്ദേശിക്കുന്നവരെ لَوۡ تَزَيَّلُواْ അവർ നീങ്ങി (വേറിട്ട്) നിന്നിരുന്നുവെങ്കിൽ لَعَذَّبۡنَا നാം ശിക്ഷിക്കുക തന്നെ ചെയ്തി

രുന്നു عَذَابًا أَلِيمًا ٱلَّذِينَ كَفَرُوا۟ مِنْهُمْ അവരിൽ അവിശ്വസിച്ചവരെ വേദനയേറിയ ശിക്ഷ

---

പരിശുദ്ധ കഅ്ബഃയും അതിന്റെ പരിസരപ്രദേശങ്ങളുമാണ് മസ്ജിദുൽ ഹറാം (مسجد الحرام) കൊണ്ടുദ്ദേശ്യം. അനാദരിക്കുവാൻ പാടില്ലാത്ത അലംഘനീയമായ പള്ളി എന്ന് വാക്കർത്ഥം. മക്കഃയിലേക്ക് ബലികർമം നടത്തുവാൻ കൊണ്ടുപോകുന്ന മൃഗങ്ങൾക്കാണ് ഹദ്‌യ്(الهدي) എന്ന് പറയുന്നത്. ബലി നടത്തപ്പെടേണ്ടുന്ന സ്ഥലം മിനാ(منى)യാണ്. അതാണ് നിശ്ചിതസ്ഥാനം (محل) എന്ന് പറഞ്ഞത്. എഴുപത് ഒട്ടകങ്ങളെ ബലിക്കായി നബിﷺഅന്ന് കൂടെ കൊണ്ടുപോയിട്ടുണ്ടായിരുന്നു. ആയത്തിന്റെ സാരം ഇതാണ്:

'മുശ്‌രിക്കുകളുടെ നില നോക്കുകയാണെങ്കിൽ, നിശ്ചയമായും അവർ മുസ്‌ലിംകളുടെ കരങ്ങളാൽ ശിക്ഷിക്കപ്പെടേണ്ടവരാണ്. കാരണം, അവർ അല്ലാഹുവിലും റസൂലിലും വിശ്വസിക്കുന്നില്ല; നബിﷺയെയും മുസ്‌ലിംകളെയും പരിശുദ്ധ ഹറമിലേക്ക് പ്രവേശിക്കുവാനോ, അവിടെവെച്ച് ചെയ്യേണ്ടുന്ന ബലികർമം നിർവ്വഹിക്കുവാനോ സമ്മതിക്കുന്നുമില്ല. പക്ഷേ, മറ്റ് ചില സംഗതികളുണ്ട്; ഹുദൈബിയ്യാ സംഭവം നടക്കുന്ന അവസരത്തിൽ, സത്യവിശ്വാസം സ്വീകരിച്ച കുറെ പുരുഷൻമാരും സ്ത്രീകളും മക്കഃയിലുണ്ട്. തങ്ങളുടെ വിശ്വാസം തുറന്ന് പ്രഖ്യാപിക്കുവാനോ, നാട് വിട്ട് (ഹിജ്റഃ) പോകുവാനോ നിവൃത്തിയില്ലാതിരിക്കുകയാണവർ, അവർ മുശ്‌രിക്കുകളുടെ മർദ്ദനം ഭയന്നുകൊണ്ട് അവർക്കിടയിൽതന്നെ കഴിഞ്ഞുകൂടുകയാണ്. ആരൊക്കെയാണെന്നും മറ്റും മുസ്‌ലിംകൾക്ക് അറിഞ്ഞുകൂടാ. ഒരു പൊതുസംഘട്ടനം നടക്കുമ്പോൾ- മനഃപൂർവ്വമല്ലെങ്കിലും- അതുമൂലം ആ പാവങ്ങൾക്കും പലവിധ ആപത്തുകൾ നേരിടും. അതിന് മുസ്‌ലിംകൾ ഉത്തരവാദികളാകരുതല്ലോ. മാത്രമല്ല, അല്ലാഹുവിന്റെ കാരുണ്യത്തിന് വിധേയരാകുന്ന സജ്ജനങ്ങൾ എനിയും മക്കഃയിൽ ഉണ്ടാകണമെന്നും അല്ലാഹു ഉദ്ദേശിക്കുന്നു. ഇതെല്ലാം കാരണമായിട്ടാണ് ഒരു യുദ്ധം കൂടാതെ അവൻ കലാശിപ്പിച്ചത്. നേരെ മറിച്ച് ആ സത്യവിശ്വാസികൾ മുശ്‌രിക്കുകളിൽ നിന്ന് പ്രത്യക്ഷത്തിൽ വേർതിരിഞ്ഞുകൊണ്ടായിരുന്നു ഉള്ളതെങ്കിൽ, അല്ലാഹു അവർക്ക് അവർ അർഹിക്കുന്ന ശിക്ഷ നൽകുമായിരുന്നു.

إِذْ جَعَلَ ٱلَّذِينَ كَفَرُوا۟ فِى قُلُوبِهِمُ ٱلْحَمِيَّةَ حَمِيَّةَ ٱلْجَـٰهِلِيَّةِ فَأَنزَلَ ٱللَّهُ سَكِينَتَهُۥ عَلَىٰ رَسُولِهِۦ وَعَلَى ٱلْمُؤْمِنِينَ

**《26》 (ആ) അവിശ്വസിച്ചവർ തങ്ങളുടെ ഹൃദയങ്ങളിൽ ദുരഭിമാനം- അജ്ഞാന (കാല) സമ്പ്രദായത്തിന്റെ ദുരഭിമാനം- വെച്ചുകൊണ്ടിരുന്ന സന്ദർഭം! അപ്പോൾ, അല്ലാഹു അവന്റെ റസൂലിന്റെമേലും, സത്യവിശ്വാസികളുടെമേലും അവന്റെ (വക) ശാന്തത ഇറക്കിക്കൊടുത്തു.**

وَأَلْزَمَهُمْ كَلِمَةَ ٱلتَّقْوَىٰ وَكَانُوٓا۟ أَحَقَّ بِهَا وَأَهْلَهَا ۚ وَكَانَ ٱللَّهُ بِكُلِّ شَىْءٍ عَلِيمًا ﴿٢٦﴾

**സൂക്ഷ്മതയുടെ വാക്യം (മുറുകെ പിടിക്കുവാൻ) അവരെ അവൻ നിർബന്ധിക്കുകയും ചെയ്തു. അവർ, അതിന് കൂടുതൽ അർഹതയുള്ളവരും, അതിന്റെ ആൾക്കാരുമായിരുന്നുതാനും. അല്ലാഹു എല്ലാ വസ്തുവെപ്പറ്റിയും അറിവുള്ളവനാകുന്നു.**

---

﴾**26**﴿ إِذْ جَعَلَ ആക്കിയ (വെച്ചുകൊണ്ടിരുന്ന)പ്പോൾ ٱلَّذِينَ كَفَرُوا۟ അവിശ്വസിച്ചവർ فِى قُلُوبِهِمُ അവരുടെ ഹൃദയങ്ങളിൽ ٱلْحَمِيَّةَ ചൂട് (ദുരഭിമാനം, കോപത്തള്ളൽ) حَمِيَّةَ ٱلْجَٰهِلِيَّةِ അജ്ഞാന (കാല) സമ്പ്രദായത്തിന്റെ ചൂട് (ദുരഭിമാനം) فَأَنزَلَ ٱللَّهُ അപ്പോൾ അല്ലാഹു ഇറക്കി سَكِينَتَهُۥ അവന്റെ (വക) ശാന്തത, സമാധാനം عَلَىٰ رَسُولِهِۦ തന്റെ റസൂലിന്റെമേൽ وَعَلَى ٱلْمُؤْمِنِينَ സത്യവിശ്വാസികളുടെ മേലും وَأَلْزَمَهُمْ അവരെ നിർബന്ധിക്കുക (മുറുകെ പിടിപ്പിക്കുക)യും ചെയ്തു كَلِمَةَ ٱلتَّقْوَىٰ സൂക്ഷ്മതയുടെ വാക്യം وَكَانُوٓا۟ അവരായിരുന്നു (ആകുന്നു)താനും أَحَقَّ بِهَا അതിന് കൂടുതൽ അർഹർ, അവകാശപ്പെട്ടവർ وَأَهْلَهَا അതിന്റെ ആൾക്കാരും وَكَانَ ٱللَّهُ അല്ലാഹു ആകുന്നു بِكُلِّ شَىْءٍ എല്ലാ വസ്തുവെ (കാര്യത്തെ)പ്പറ്റിയും عَلِيمًا അറിവുള്ളവൻ

---

നബിﷺയും സ്വഹാബികളും ഉംറഃ കർമം നിർവഹിക്കുവാൻ വേണ്ടിമാത്രം വന്നതാണെന്ന് മനസ്സിലായിട്ട് പോലും ക്വുറൈശിമുശ്‌രിക്കുകൾ അവരെ മക്കഃയിൽ പ്രവേശിക്കുവാൻ അനുവദിച്ചില്ല. കണ്ണ് കാണുന്ന ഒരാൾ ഞങ്ങളിലുള്ള കാലം ഞങ്ങളതിന് സമ്മതിക്കുകയില്ല എന്നായിരുന്നു അവരുടെ വാശി. അത്കാരണം അക്കൊല്ലം മടങ്ങിപ്പോയി അടുത്ത കൊല്ലം വന്ന് ഉംറഃ നിർവ്വഹിക്കേണ്ടിവന്നു. സന്ധിപത്രം എഴുതിയപ്പോൾ അല്ലാഹുവിന്റെ നാമത്തിൽ (بسم الله) എന്ന് ആരംഭിക്കുവാൻപോലും അവർ വിസമ്മതിച്ചു. ഇതെല്ലാം, സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം കൂടുതൽ ചൊടിയും വെമ്പലും ഉണ്ടാക്കുന്നതാണല്ലോ. എങ്കിലും, സത്യവിശ്വാസികൾ പതറിയില്ല. ഇത്തരം സദ്ഗുണങ്ങൾ ഉണ്ടായിരിക്കേണ്ടുന്നവരും, തൗഹീദിന്റെ മുദ്രാവാക്യത്തിൽ അടിയുറച്ച വിശ്വാസം കൊള്ളുന്നവരുമാണല്ലോ അവർ. അല്ലാഹു അവർക്ക് മനസ്സമാധാനം നൽകി അവരെ ശാന്തരാക്കി.

## വിഭാഗം- 4

لَّقَدْ صَدَقَ ٱللَّهُ رَسُولَهُ ٱلرُّءْيَا بِٱلْحَقِّ ۖ لَتَدْخُلُنَّ ٱلْمَسْجِدَ ٱلْحَرَامَ إِن شَآءَ ٱللَّهُ ءَامِنِينَ مُحَلِّقِينَ رُءُوسَكُمْ وَمُقَصِّرِينَ لَا تَخَافُونَ ۖ فَعَلِمَ مَا لَمْ تَعْلَمُوا۟ فَجَعَلَ مِن دُونِ ذَٰلِكَ فَتْحًا قَرِيبًا ﴿٢٧﴾

**﴿27﴾ തീർച്ചയായും, അല്ലാഹു അവന്റെ റസൂലിന് സ്വപ്നം യഥാർത്ഥപ്രകാരം സത്യമാക്കിയിരിക്കുന്നു; (അതായത്:) അല്ലാഹു ഉദ്ദേശിച്ചാൽ നിശ്ചയമായും മസ്ജിദുൽ ഹറാമിൽ [അലംഘനീയമായ പള്ളിയിൽ] നിങ്ങൾ നിർഭയരായ നിലയിൽ- നിങ്ങളുടെ തലമുടി കളഞ്ഞവരും വെട്ടിയവരുമായിക്കൊണ്ട്- പ്രവേശിക്കുന്നതാണ്, നിങ്ങൾ പേടിക്കേണ്ടി വരികയില്ല. (ഇതാണ് സ്വപ്നം.) എന്നാൽ, നിങ്ങൾക്കറിയാത്ത (ചില)ത് അവൻ [അല്ലാഹു] അറിഞ്ഞിരിക്കുന്നു. അങ്ങനെ, അതിന് പുറമെ ഒരു സമീപമായ വിജയം അവൻ ഉണ്ടാക്കി.**

---

**﴿27﴾** لَقَدْ صَدَقَ തീർച്ചയായും സത്യമാക്കിയിരിക്കുന്നു ٱللَّهُ അല്ലാഹു رَسُولَه തന്റെ റസൂലിന്, റസൂലിനോട് ٱلرُّءْيَا സ്വപ്നം بِٱلْحَق യഥാർത്ഥപ്രകാരം (ന്യായമായവിധം) لَتَدْخُلُنَّ നിശ്ചയമായും നിങ്ങൾ പ്രവേശിക്കും (എന്ന്) ٱلْمَسْجِدَ ٱلْحَرَامَ മസ്ജിദുൽ ഹറാമിൽ إِن شَآءَ ٱللَّهُ അല്ലാഹു ഉദ്ദേശിച്ചാൽ ءَامِنِينَ നിർഭയരായ നിലയിൽ (സമാധാനപൂർവ്വം) مُحَلِّقِين (മുടി) കളഞ്ഞ (വരണ്ടിയ) വരായി رُءُوسَكُمْ നിങ്ങളുടെ തല(മുടി)കളെ وَمُقَصِّرِينَ വെട്ടിയവരായും لَا تَخَافُونَ നിങ്ങൾ പേടിക്കാത്ത നിലയിൽ, പേടിക്കുക (പേടിക്കേണ്ടി വരിക)യില്ല فَعَلِمَ എന്നാൽ അവൻ അറിഞ്ഞിരിക്കുന്നു مَا യാതൊന്ന്, ചിലകാര്യം لَمْ تَعْلَمُوا۟ നിങ്ങൾക്കറിയാത്ത فَجَعَل അങ്ങനെ അവൻ ഉണ്ടാക്കി, ഏർപ്പെടുത്തി مِن دُونِ ذَٰلِكَ അതിന് പുറമെ, അതു കൂടാതെ فَتْحًا ഒരു വിജയം قَرِيبًا അടുത്ത, ആസന്നമായ

ഹജ്ജിനും ഉംറഃക്കും പ്രവേശിക്കുന്നതോടെ തലമുടി എടുക്കുവാൻ പാടില്ലാതായിത്തീരുന്നു. പിന്നീട് ആ കർമങ്ങൾ അവസാനിക്കുന്നതോടുകൂടി തലമുടി വടിക്കുകയോ വെട്ടുകയോ ചെയ്യൽ നിർബന്ധവുമാകുന്നു. (തലമുടി മുഴുവൻ കളയുകയാണ് കൂടുതൽ നല്ലതെന്ന് നബി വചനങ്ങളിൽനിന്നും മനസ്സിലാക്കാം.) ഇങ്ങനെ- പതിവുപ്രകാരം- ചിലർ മുടികളഞ്ഞവരും, മറ്റ് ചിലർ മുടി വെട്ടിയവരുമായിക്കൊണ്ട് സമാധാനപൂർവ്വം സത്യവിശ്വാസികൾ മസ്ജിദുൽ ഹറാമിൽ പ്രവേശിക്കുന്നതായിരുന്നു നബി ﷺ സ്വപ്നം കണ്ടത്.

പ്രസ്തുത സ്വപ്നം യഥാർത്ഥം തന്നെയാണെന്നും, അത് തികച്ചും സാക്ഷാൽക്കരിക്കപ്പെടുന്നതാണെന്നും അല്ലാഹു ഈ വചനത്തിൽ അവർക്ക് സന്തോഷവാർത്ത അറിയിക്കുന്നു. അക്കൊല്ലത്തിൽ തന്നെ സ്വപ്നം സാക്ഷാൽകൃതമാകാത്തതിൽ പലർക്കും സംശയം തോന്നുകയുണ്ടായെങ്കിലും- അബൂബക്ർ (റ) ഉമർ (റ)നെ ഓർമിപ്പിച്ചതുപോലെ- ആ വരവിൽ തന്നെ സ്വപ്നം പുലരുമെന്ന് അറിയിക്കപ്പെട്ടിട്ടുണ്ടായിരുന്നില്ല. ആ പ്രാവശ്യത്തെ വരവിൽ ഉംറഃ നിർവ്വഹിക്കുവാൻ സാധിക്കാതെ വന്നതിൽനിന്നാണല്ലോ അപ്രതീക്ഷിതമായി ലഭിച്ച വിജയങ്ങളുടെ വിജയം (فتح الفتوح)- അതെ, ഹുദൈബിയ്യാ സന്ധി- ഉണ്ടായിത്തീർന്നത്. സ്വപ്നം മുഖേന അല്ലാഹു നടപ്പിലാക്കുവാൻ ഉദ്ദേശിച്ച- അല്ലാഹുവിനുമാത്രം അറിയാവുന്ന- ഒരു രഹസ്യമായിരുന്നു അതെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു. സന്ധിയിലെ നിശ്ചയപ്രകാരം അടുത്ത കൊല്ലം അത് സമാധാനപൂർവ്വം സാക്ഷാൽകരിക്കപ്പെടുകയും ചെയ്തു. ഈ പ്രാവശ്യം നബിﷺയും സ്വഹാബികളും മക്കഃയിൽ പ്രവേശിച്ചപ്പോൾ, ഖുറൈശി നേതാക്കൾക്ക് ആ കാഴ്ച കണ്ടു സഹിക്കുവാൻ കഴിയാതെ അവർ സ്ഥലം വിട്ടു വെളിയിൽ പോയിരുന്നു. സാധാരണക്കാരും, സ്ത്രീകളും, കുട്ടികളുമെല്ലാം തങ്ങളുടെ വീടുകളിലിരുന്നു അത് നോക്കിക്കാണുകയും ചെയ്തു.

നബിﷺയുടെ സ്വപ്നം വിവരിച്ചപ്പോൾ അല്ലാഹു ഉദ്ദേശിച്ചെങ്കിൽ നിങ്ങൾ മസ്ജിദുൽ ഹറാമിൽ പ്രവേശിക്കും (لتدخلنّ المسجد الحرام ان شاء الله) എന്നാണല്ലോ അല്ലാഹു പറഞ്ഞത്. അല്ലാഹു ഉദ്ദേശിച്ചെങ്കിൽ മാത്രമേ ഏതൊരു കാര്യവും സംഭവിക്കുകയുള്ളൂ. അതുകൊണ്ട് വരാനിരിക്കുന്ന കാര്യങ്ങളെക്കുറിച്ച് ഉറച്ചു പറയുമ്പോഴൊക്കെ ان شاء الله (അല്ലാഹു ഉദ്ദേശിച്ചെങ്കിൽ) എന്ന് കൂടി ചേർത്ത് പറയേണ്ടതുണ്ട് എന്ന് ഇത് കാണിക്കുന്നു. ഈ വിഷയം സൂ: അൽകഹ്ഫ് 23, 24 ൽ വ്യക്തമായിത്തന്നെ അല്ലാഹു പ്രസ്താവിച്ചതാണ്. അല്ലാഹുവിന്റെ വാഗ്ദാനം പാലിക്കുന്നതിനും, അവൻ ഉദ്ദേശിക്കുന്നത് പ്രവർത്തിക്കുന്നതിനും അവന് യാതൊരു തടസ്സവും നേരിടുവാനില്ലെന്ന് തീർച്ചയാണ്. എന്നിട്ട് പോലും, ആ വാഗ്ദാനം വിവരിച്ചപ്പോൾ അല്ലാഹു ഉദ്ദേശിച്ചെങ്കിൽഎന്ന് പറഞ്ഞതിൽനിന്ന് മനുഷ്യഹൃദയങ്ങളിൽ അല്ലാഹുവിന്റെ ഉദ്ദേശത്തെക്കുറിച്ചുള്ള ബോധവും വിശ്വാസവും എത്രത്തോളം വേരൂന്നിയിരിക്കേണ്ടതുണ്ടെന്ന് മനസ്സിലാക്കാവുന്നതാണ്. ആ വിശ്വാസവും, ബോധവും മനുഷ്യന് അപ്രതീക്ഷിതമായ

പല നേട്ടങ്ങൾക്കും കാരണമായിത്തീരുന്നതുമാകുന്നു. സംശയമില്ല.

هُوَ ٱلَّذِىٓ أَرْسَلَ رَسُولَهُۥ بِٱلْهُدَىٰ وَدِينِ ٱلْحَقِّ لِيُظْهِرَهُۥ عَلَى ٱلدِّينِ كُلِّهِۦ ۚ وَكَفَىٰ بِٱللَّهِ شَهِيدًا ﴿٢٨﴾

**﴾28﴿ അവനത്രെ, സൻമാർഗവും, യഥാർത്ഥമതവുമായി തന്റെ റസൂലിനെ അയച്ചവൻ, എല്ലാ മതങ്ങളെക്കാളും അതിനെ (മേലെയാക്കി) പ്രത്യക്ഷപ്പെടുത്തുവാൻവേണ്ടി. അല്ലാഹു തന്നെ മതി, സാക്ഷിയായിട്ട്!**

---

﴾28﴿ هُوَ ٱلَّذِىٓ അവനത്രെ യാതൊരുവൻ أَرْسَلَ അയച്ച رَسُولَهُۥ തന്റെ റസൂലിനെ بِٱلْهُدَىٰ സൻമാർഗ (നേർമാർഗ)വുമായി وَدِينِ ٱلْحَقِّ യഥാർത്ഥ (സത്യ)മതവും لِيُظْهِرَهُۥ അതിനെ പ്രത്യക്ഷപ്പെടുത്തുവാൻ, വിജയിപ്പിക്കുവാൻ, മേലെയാക്കുവാൻ عَلَى ٱلدِّينِ മതത്തെക്കാൾ كُلِّهِۦ എല്ലാ (മതത്തെക്കാളും) وَكَفَىٰ മതി بِٱلله അല്ലാഹു (തന്നെ) شَهِيدًا സാക്ഷിയായായിട്ട്

---

നബി തിരുമേനിﷺയുടെ ദൗത്യോദ്ദേശ്യം വിവരിക്കുന്നതോടൊപ്പം തന്നെ, ഇതിനുമുമ്പ് വിവരിച്ചത്പോലെയുള്ള വമ്പിച്ച സഹായങ്ങളും വിജയങ്ങളും നബിﷺക്ക് ലഭിക്കുവാനുള്ള കാരണമെന്താണെന്നും ഈ വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. മാത്രമല്ല, മേലിലും വമ്പിച്ച സഹായങ്ങൾ ലഭിക്കുവാനിരിക്കുന്നുണ്ടെന്നും, ഇസ്‌ലാമാകുന്ന യഥാർത്ഥ മതത്തിന് ലോകത്ത് പ്രചാരവും പ്രശസ്തിയും ലഭിക്കുമെന്നുമുള്ള വാഗ്ദാനവും ഇതിൽ അടങ്ങിയിരിക്കുന്നു.

നബി തിരുമേനിﷺ സ്വയം ഒരു റസൂലായി ചമഞ്ഞിരിക്കുകയല്ല, അല്ലാഹു അവന്റെ സ്വന്തം ദൂതനായി നിയോഗിച്ചതാണ്. എന്നിരിക്കെ, അല്ലാഹുവിന്റെ സ്നേഹാദരവും സഹായവും നബിﷺക്ക് ഉണ്ടാവാതിരിക്കുകയില്ല. എന്നിങ്ങനെയുള്ള ചില സൂചനകൾ هو الذي أرسل رسوله (അവനത്രെ അവന്റെ റസൂലിനെ അയച്ചവൻ) എന്ന വാക്യത്തിൽ അടങ്ങിയിരിക്കുന്നു. ക്വുർആൻ മുഖേനയും, മറ്റു തെളിവുകൾ മുഖാന്തരവും നബിﷺ ജനങ്ങൾക്ക് നൽകിക്കൊണ്ടിരിക്കുന്ന മാർഗദർശനങ്ങളും, തത്വോപദേശങ്ങളും بالهدى (സൻമാർഗവുമായി) എന്ന വാക്കിൽ ഉൾപ്പെടുന്നു. ഈ സൻമാർഗ മൂല്യങ്ങളുടെ അടിസ്ഥാനത്തിൽ ക്രമീകരിക്കപ്പെട്ടിട്ടുള്ള പ്രായോഗിക നടപടിക്രമങ്ങളാണ്– അഥവാ നിയമവ്യവസ്ഥയാണ്– ودين الحق (സത്യമതവും) എന്ന വാക്ക് കൊണ്ടുദ്ദേശ്യം.

ليظهره على الدين كله (എല്ലാ മതത്തെക്കാളും ആ മതത്തെ മേലെയാക്കി പ്രത്യക്ഷപ്പെടുത്തുവാൻവേണ്ടി) എന്ന ലക്ഷ്യം സാക്ഷാൽകൃതമാകുന്നത് പല മാർഗങ്ങളിലൂടെയായിരിക്കാം.

1) മൗലികതത്വങ്ങളും, സൻമാർഗികമൂല്യങ്ങളും ഒന്നായതോടൊപ്പംതന്നെ, കാലദേശസാഹചര്യങ്ങൾക്കനുസരിച്ച് മുൻവേദങ്ങളിൽ അംഗീകരിക്കപ്പെട്ടുവന്നിരുന്ന ശാഖാപരവും കാലികവുമായി നടപടിമാർഗങ്ങളെദുർബ്ബലപ്പെടുത്തുക. പകരം സാർവ്വത്രികവും, സാർവ്വജനീനവുമായ ഒരു നിയമസംഹിത സുസ്ഥാപിതമാകുക.

2) ദൈവികമല്ലാത്ത മതാചാരങ്ങൾ, അന്ധവിശ്വാസങ്ങൾ, അനാചാര ദുരാചാരങ്ങൾ ആദിയായവ നിർമാർജ്ജനം ചെയ്യുന്നതിനും സദാചാരമൂല്യങ്ങളും പരിപൂർണമായിരിക്കുക.

3) പ്രമാണങ്ങൾ സുരക്ഷിതമായി അവശേഷിക്കുക.

4) സ്വൈരവിഹാരം കൊള്ളുവാനും, പ്രചാരണം സാധ്യമാകുവാനും വേണ്ടുന്ന ശക്തിയും, പ്രതാപവും സംസിദ്ധമാകുക. ഇസ്‌ലാമിനെ സംബന്ധിച്ചിടത്തോളം ഈ ഉപാധികളെല്ലാം അല്ലാഹു പൂർത്തിയാക്കിയിട്ടുണ്ടെന്നുള്ളതിൽ സംശയമില്ല.

ചിരകാലമായി, ഒടുവിൽ പ്രസ്താവിച്ച വിഷയത്തിൽ- പ്രതാപത്തിന്റെയും യശസ്സിന്റെയും കാര്യത്തിൽ- മുസ്‌ലിം സമുദായം വളരെ ദയനീയാവസ്ഥയിലേക്ക് അധഃപതിച്ചുപോയിരിക്കയാണെന്ന പരമാർത്ഥം നാം മറക്കുന്നില്ല. ഇതിനുത്തരവാദി അല്ലാഹുവല്ല, ഇസ്‌ലാമുമല്ല. ഇത് അല്ലാഹുവിന്റെ വാഗ്ദാനത്തിലുള്ള ഒരു ന്യൂനതയുമല്ല. നേരെമറിച്ച് മുസ്‌ലിം സമുദായംതന്നെ ആദ്യത്തെ രണ്ട്മൂന്ന് നൂറ്റാണ്ടുകൾക്ക്ശേഷം, തങ്ങളുടെമേൽ വരുത്തിവെച്ചതും, പിന്നീടുള്ള തലമുറകൾ വ്യാസം വർദ്ധിപ്പിച്ചുകൊണ്ടേ വന്നതുമായ ഒരു മഹാവിനയാണത്. (സൂ: അൻബിയാഉ് 105, സൂ: നൂർ 55 മുതലായവയും അവയുടെ വ്യാഖ്യാനങ്ങളും നോക്കുക. കൂടുതൽ വിവരം അവിടങ്ങളിൽ കാണാം.) ഏതായാലും, ഒരു കാര്യം തീർത്തുപറയാം. മുസ്‌ലിം സമുദായത്തിന്റെ യശസ്സും പ്രതാപവും എത്രതന്നെ അധഃപതിച്ചിട്ടുണ്ടെങ്കിലും ശരി, പ്രമാണങ്ങളുടെയും ലക്ഷ്യങ്ങളുടയെും, വ്യക്തതയിലും, അവയുടെ പരിപൂർണതയിലും മറ്റേത് മതത്തെക്കാളും ഉന്നതസ്ഥാനം ഇസ്‌ലാമിനാണ് -അന്നും, ഇന്നും, എന്നും ഉള്ളതെന്ന് അതിന്റെ ശത്രുക്കൾപോലും സമ്മതിക്കുന്ന ഒരു പരമാർത്ഥമത്രെ. ഇത്രയും പറഞ്ഞതിൽനിന്നും അല്ലാഹു അവന്റെ വാഗ്ദാനം പൂർത്തിയാക്കാതിരുന്നിട്ടില്ലെന്ന് സ്പഷ്ടമാണല്ലോ. ആ വാഗ്ദാനം പാലിക്കുമെന്ന് പറഞ്ഞപ്പോൾ, അതിന് ഏക സാക്ഷിയായി അല്ലാഹു തന്നെ മതി എന്ന് അല്ലാഹു ഓർമിപ്പിക്കുന്നു. വാഗ്ദാനം അവൻ പാലി

ച്ചുകഴിഞ്ഞുവെന്നുള്ളതിനും അവൻതന്നെ മതി സാക്ഷിയായിട്ട്. (وكفى بالله شهيدا)

ശരി, നബിﷺയെ അല്ലാഹു അയച്ചതാണെന്നും, അവിടുന്ന് അയക്കപ്പെട്ടിരിക്കുന്നത് നേർമാർഗവും, യഥാർത്ഥ മതവും കൊണ്ടാണെന്നും, മറ്റെല്ലാ മതത്തെക്കാളും അതിനെ വിജയിപ്പിക്കുവാൻ വേണ്ടിയാണ് അവിടുത്തെ അല്ലാഹു അയച്ചിരിക്കുന്നതെന്നും പറയുമ്പോൾ, അക്കാര്യം പരിപൂർണമായും പ്രായോഗികമാകുമെന്ന് ഉറപ്പിച്ചുകൊണ്ടുതന്നെ സത്യവിശ്വാസികൾക്ക് ആവേശപൂർവ്വം മുന്നോട്ട് നീങ്ങാമല്ലോ. ഈ മഹത്തായ വാഗ്ദാനം അവരുടെ കൈക്ക് നിറവേറ്റുകയെന്ന മഹാഭാഗ്യം ലഭിക്കുമാറ് അതിനാസ്പദമായ ചില സവിശേഷഗുണങ്ങൾ അവരിൽ ഉണ്ടായിരിക്കേണ്ടതുണ്ടെന്ന് വ്യക്തമാണ്. പ്രസ്തുതഗുണങ്ങൾ തികഞ്ഞവർ തന്നെയാണ് നബിﷺയുടെ- ഒന്നിച്ചുള്ള സ്വഹാബികളും. അടുത്ത വചനത്തിൽ അല്ലാഹു അവർക്ക് നൽകുന്ന സാക്ഷ്യപത്രം നോക്കുക. സ്വഹാബികളുടെ സവിശേഷതകളും, അല്ലാഹുവിങ്കൽ അവർക്കുള്ള ബഹുമാനവും മനസ്സിലാക്കുവാൻ ഈ ഒരേ ഒരു സാക്ഷ്യപത്രം തന്നെ മതിയാകും:

مُّحَمَّدٌ رَّسُولُ ٱللَّهِ ۚ وَٱلَّذِينَ مَعَهُۥٓ أَشِدَّآءُ عَلَى ٱلْكُفَّارِ رُحَمَآءُ بَيْنَهُمْ ۖ تَرَىٰهُمْ رُكَّعًا سُجَّدًا يَبْتَغُونَ فَضْلًا مِّنَ ٱللَّهِ وَرِضْوَٰنًا ۖ سِيمَاهُمْ فِى وُجُوهِهِم مِّنْ أَثَرِ ٱلسُّجُودِ

**《29》 മുഹമ്മദ് അല്ലാഹുവിന്റെ റസൂലാകുന്നു. [ദൂതനാണ്.] അദ്ദേഹത്തിന്റെ കൂടെയുള്ളവരാകട്ടെ, അവിശ്വാസികളുടെമേൽ കഠിനൻമാരാണ്. തങ്ങൾക്കിടയിൽ ദയാലുക്കളാണ്. റുകൂഉം, സുജൂദും ചെയ്തു [കുമ്പിട്ടും, സാഷ്ടാംഗം ചെയ്തും നമസ്കാരം നിർവ്വഹിച്ചു] കൊണ്ടിരിക്കുന്നവരായി അവരെ നിനക്ക് കാണാം. അല്ലാഹുവിൽ നിന്നുള്ള അനുഗ്രഹവും (അഥവാ ദയയും) പ്രീതിയും അവർ തേടിക്കൊണ്ടിരിക്കുന്നു. സുജൂദിന്റെ [സാഷ്ടാംഗ നമസ്കാരത്തിന്റെ] ഫലമായി അവരുടെ അടയാളം [പ്രത്യേകത] അവരുടെ മുഖങ്ങളിലുണ്ട്.**

ذَٰلِكَ مَثَلُهُمْ فِى ٱلتَّوْرَىٰةِ ۚ وَمَثَلُهُمْ فِى ٱلْإِنجِيلِ

**തൗറാത്തിൽ (വർണിച്ച) അവരുടെ ഉപമയാണത്. അവരുടെ ഉപമ ഇൻജീലിലും ഉണ്ട്;**

كَزَرۡعٍ أَخۡرَجَ شَطۡـَٔهُۥ فَـَٔازَرَهُۥ فَٱسۡتَغۡلَظَ فَٱسۡتَوَىٰ عَلَىٰ سُوقِهِۦ يُعۡجِبُ ٱلزُّرَّاعَ لِيَغِيظَ بِهِمُ ٱلۡكُفَّارَ

(അതായത്) ഒരു വിളപോലെ: അത് അതിന്റെ കൂമ്പ് പുറപ്പെടുവിച്ച് [വിത്തിൽനിന്ന് സൂചിമുള പുറത്തു വന്നു]; എന്നിട്ട് അതിനെ (ചിനച്ചു) പുഷ്ടിപ്പെടുത്തി; അങ്ങനെ അത് (തടിച്ചു) കട്ടികൂടി; എന്നിട്ട് കൃഷിക്കാരെ ആശ്ചര്യപ്പെടുത്തുമാറ് അതിന്റെ തണ്ടുകളിൽ അത് (സ്വയം) ശരിപ്പെട്ടു നിന്നു. അവിശ്വാസികൾക്ക് അവർമൂലം കോപം പിടിപ്പിക്കുവാൻ വേണ്ടിയാണ് (ഇങ്ങനെ ഉപമിച്ചത്, അഥവാ ഇപ്രകാരം വളർത്തിക്കൊണ്ടു വന്നത്).

وَعَدَ ٱللَّهُ ٱلَّذِينَ ءَامَنُواْ وَعَمِلُواْ ٱلصَّٰلِحَٰتِ مِنۡهُم مَّغۡفِرَةٗ وَأَجۡرًا عَظِيمَۢا ﴿٢٩﴾

അവരിൽ വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർക്ക് അല്ലാഹു പാപമോചനവും, മഹത്തായ പ്രതിഫലവും വാഗ്ദാനം ചെയ്തിരിക്കുന്നു.

---

﴾29﴿ مُّحَمَّدٌ മുഹമ്മദ് رَّسُولُ ٱللَّهِ അല്ലാഹുവിന്റെ ദൂതനാണ് وَٱلَّذِينَ مَعَهُۥٓ അദ്ദേഹത്തിന്റെ കൂടെയുള്ളവർ أَشِدَّآءُ കഠിനൻമാരാണ്, ഊക്കൻമാരാണ് عَلَى ٱلۡكُفَّارِ അവിശ്വാസികളുടെമേൽ رُحَمَآءُ ദയാലുക്കളാണ്, കൃപയുള്ളവരാണ് بَيۡنَهُمۡ തങ്ങൾക്കിടയിൽ, തമ്മിൽ تَرَىٰهُمۡ നിനക്കവരെ കാണാം, നീ അവരെ കാണും رُكَّعًا റുകൂഉ് ചെയ്യുന്നവരായി سُجَّدًا സുജൂദ് ചെയ്യുന്നവരായി يَبۡتَغُونَ അവർ തേടിക്കൊണ്ടിരിക്കും, അന്വേഷിക്കുന്നു فَضۡلًا അനുഗ്രഹം, ദയവ്, ദാക്ഷിണ്യം مِّنَ ٱللَّهِ അല്ലാഹുവിൽനിന്നു وَرِضۡوَٰنًا പ്രീതിയും, പൊരുത്തപ്പാടും سِيمَاهُمۡ അവരുടെ അടയാളം, ലക്ഷണം, പ്രത്യേകത فِي وُجُوهِهِم അവരുടെ മുഖങ്ങളിലുണ്ട് مِّنۡ أَثَرِ ٱلسُّجُودِ സുജൂദിന്റെ ഫലമായി, പാടുനിമിത്തം ذَٰلِكَ അത് مَثَلُهُمۡ അവരുടെ ഉപമയാണ് فِي ٱلتَّوۡرَىٰةِ തൗറാത്തിൽ وَمَثَلُهُمۡ അവരുടെ ഉപമ فِي ٱلۡإِنجِيلِ ഇൻജീലിലുമുണ്ട് كَزَرۡعٍ അതായത് ഒരു വിളപോലെ, വിളപോലെയാണ് أَخۡرَجَ അത് പുറത്തുകാട്ടി, വെളിപ്പെടുത്തി شَطۡـَٔهُۥ അതിന്റെ കൂമ്പ്, സൂചിമുള فَـَٔازَرَهُۥ എന്നിട്ടതിനെ പുഷ്ടിപ്പെടുത്തി, പോഷിപ്പിച്ചു فَٱسۡتَغۡلَظَ എന്നിട്ടത് കട്ടികൂടി, തടിച്ചുവന്നു فَٱسۡتَوَىٰ എന്നിട്ടത് ശരിക്ക് നിന്നു,

ശരിയായി വന്നു عَلَىٰ سُوقِهِۦ അതിന്റെ തണ്ടുകളിൽ, തടിമരങ്ങളിൽ يُعْجِبُ ആശ്ച ര്യപ്പെടുത്തുമാറ്, അതിശയിപ്പിച്ചുകൊണ്ട് ٱلزُّرَّاعَ കൃഷിക്കാരെ വേണ്ടിയാണ് لِيَغِيظَ ദേഷ്യം പിടിപ്പിക്കുവാൻ,കോപിപ്പിക്കുവാൻ വേണ്ടിയാണ് بِهِمُ അവർ മൂലം അവ രെക്കൊണ്ട് ٱلْكُفَّارَ അവിശ്വാസികളെ وَعَدَ ٱللَّهُ അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു ٱلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരോട് وَعَمِلُوا۟ ٱلصَّٰلِحَٰتِ സൽക്കർമങ്ങൾ പ്രവർത്തിക്കയും ചെയ്ത مِنْهُم അവരിൽനിന്ന്, അവരാകുന്ന مَّغْفِرَةً പാപമോചനം, പൊറുതി وَأَجْرًا عَظِيمًۢا മഹത്തായ പ്രതിഫലവും, കൂലിയും

---

കഴിഞ്ഞ ആയത്തിലെ ആശയങ്ങളുടെ രത്നച്ചുരുക്കത്തോടുകൂടിയ ഒരാവർത്തനമാണ് ഈ വചനത്തിലെ ആദ്യ വാക്യം. محمد رسول الله (മുഹമ്മദ് അല്ലാഹുവിന്റെ റസൂലാകുന്നു) അതെ, സത്യനിഷേധികൾ നിഷേധിച്ചാലും ശരി, അസൂയക്കാർ വെറുത്താലും ശരി, മുഹമ്മദ് അല്ലാഹുവിന്റെ റസൂലാണ്. സത്യാന്വേഷികൾ ചിന്തിക്കട്ടെ, സത്യവിശ്വാസികൾ ഉറപ്പിച്ചുകൊള്ളട്ടെ, മുഹമ്മദ് അല്ലാഹുവിന്റെ റസൂലാണ്. റസൂലിന് വേണ്ടുന്ന ഗുണങ്ങളെല്ലാം അദ്ദേഹത്തിലുണ്ട്. അദ്ദേഹത്തിന് വേണ്ടുന്ന സഹായങ്ങളും രക്ഷയും അല്ലാഹു നൽകുകയും ചെയ്യും. ഇന്നല്ലെങ്കിൽ നാളെ, ഈ മുശ്‌രിക്കുകൾ അത് സമ്മതിക്കേണ്ടതായും വരും. അതാ, ഹുദൈബിയാ സന്ധിപത്രം എഴുതിയപ്പോൾ, 'അല്ലാഹുവിന്റെ റസൂലായ മുഹമ്മദും ക്വുറൈശികളും തമ്മിൽ നടന്ന സന്ധിവ്യവസ്ഥ' എന്നെഴുതുവാൻ സമ്മതിക്കാതെ ശഠിച്ചു നിൽക്കുകയും, 'അബ്ദുല്ലാ മകൻ മുഹമ്മദും' .......... എന്നുതന്നെ ചേർക്കുവാൻ വാശിപിടിക്കുകയും ചെയ്ത അതേ മുശ്‌രിക്കുകൾ ഏറെത്താമസിയാതെ ആ വാക്യം തങ്ങളുടെ മുദ്രാവാക്യമായി അംഗീകരിച്ചു.

എനി, അദ്ദേഹത്തിന്റെ അനുയായികളുടെ സ്ഥിതിയോ? ഗുരുവിനൊത്ത ശിഷ്യൻമാരും, നേതാവിനൊത്ത നീതൻമാരും! സത്യനിഷേധികളെയും, സൻമാർഗവിരോധികളെയും സംബന്ധിച്ചിടത്തോളം അവർ കഠിനഹൃദയൻമാരാണ്. (أشداء على الكفار) ശൂരൻമാരും, വീരൻമാരുമാണ്. തമ്മതമ്മിലോ? അങ്ങേയറ്റം കൃപയോടും കരുണയോടുംകൂടി പെരുമാറുന്ന ദയാശീലൻമാരുമത്രെ. (رحماء بينهم) അതെ, മറ്റൊരു സ്ഥലത്ത് അല്ലാഹു പറഞ്ഞതുപോലെ, സത്യവിശ്വാസികളിൽ എളിയവരും, അവിശ്വാസികളിൽ ഗൗരവം നിറഞ്ഞവരും اذلة على المؤمنين اعزة على الكافرين–المائدة അവിശ്വാസികളെ കാണുമ്പോഴേക്കും നീതികേടോ, കയ്യേറ്റമോ ചെയ്യുമെന്ന് ഇതിനർത്ഥമില്ല. യുദ്ധവേളകളിലും, സന്ദർഭം ആവശ്യപ്പെടുമ്പോഴും ദൗർബല്യമോ, ഭീരുത്വമോ കൂടാതെ സധീരം സമർത്ഥമായി നേരിടും എന്നുദ്ദേശ്യം. അപ്രകാരംതന്നെ, സത്യവിശ്വാസികളായ ആളുകളിൽ എന്ത് അനീതികൾ കണ്ടാലും അവർക്ക് അറപ്പോ വെറുപ്പോ ഉണ്ടായിരിക്കുകയില്ല എന്നും ഇപ്പറഞ്ഞതിനർത്ഥമില്ല. നേരെമറിച്ച് അതിനെതിരിൽ പരുഷതയും ഗൗരവവും വെളിപ്പെടുകതന്നെ ചെയ്യും.

നബി തിരുമേനിﷺയുടെ രണ്ട് വചനങ്ങൾ ഇവിടെ സ്മരിക്കുന്നത് സമയോചിതമാകുന്നു:

1. സത്യവിശ്വാസികൾ അന്യോന്യം സ്നേഹിക്കുകയും, ദയ കാണിക്കുകയും, അനുഭാവം കാണിക്കുകയും ചെയ്യുന്നതിൽ അവരുടെ ഉപമ, ഒരു ശരീരംപോലെയായിരിക്കും- അഥവാ അങ്ങിനെ ആയിരിക്കണം. അതിന്റെ ഒരു അവയവത്തിന് അസുഖം നേരിട്ടാൽ ആ ശരീരത്തിന്റെ മറ്റെല്ലാ വശങ്ങളും ഉറക്കൊഴിച്ചും പനിപിടിച്ചും അതിനുവേണ്ടി മുറവിളി കൂടുന്നതാണ്. (ബു; മു.)

2. നിങ്ങളിൽ ആരെങ്കിലും വെറുക്കപ്പെട്ട- നിഷിദ്ധമായ- ഒരു കാര്യം കണ്ടാൽ, അവന്റെ കൈകൊണ്ട് അത് മാറ്റിക്കൊള്ളട്ടെ. അതിന് സാധിക്കാത്ത പക്ഷം അവന്റെ നാവുകൊണ്ട്, അതിനും സാധിക്കാത്തപക്ഷം അവന്റെ ഹൃദയം കൊണ്ട് (വെറുത്തുകൊള്ളട്ടെ). ഇപ്പറഞ്ഞത് വിശ്വാസത്തിൽവെച്ച് ഏറ്റവും ദുർബലമായതുമാകുന്നു. (മു.)

ജനങ്ങളോട് സ്വഹാബികളുടെ പെരുമാറ്റരീതിയാണ് മുകളിൽ പറഞ്ഞത്. എന്നാൽ, അല്ലാഹുവുമായി അവരുടെ നിലപാട് എന്താണ്? അല്ലാഹുവിന് ആരാധനാവണക്കങ്ങൾ ചെയ്യുന്നതിൽ നിരതൻമാരാണവർ, വിശേഷിച്ചും നമസ്കാരകർമത്തിൽ. അതുകൊണ്ട് നമസ്കാരത്തിലെ പ്രധാന ഘടകങ്ങളായ റുകൂഇലും, സുജൂദിലുമായി അവരെ കണ്ടുകൊണ്ടിരിക്കും.(تراهم ركعا سجدا) ഇതൊന്നും അവർ ഐഹികമായ എന്തെങ്കിലും കാര്യലാഭങ്ങളെ ഉദ്ദേശിച്ച് ചെയ്യുന്നതല്ല. നിഷ്കളങ്കരും, നിസ്വാർത്ഥരുമാണവർ. അല്ലാഹുവിന്റെ അനുഗ്രഹവും, അവന്റെ ദയാദാക്ഷിണ്യവും, പൊരുത്തവുമാണ് അവരുടെ ആവശ്യം. (يبتغون فضلا من الله ورضوانا) അതാണവരുടെ തേട്ടവും. അല്ലാഹുവിങ്കൽനിന്നുള്ള പൊരുത്തമാണല്ലോ എല്ലാ ലഭ്യങ്ങളിലും ഏറ്റവും വലുത്. (ورضوان من الله أكبر) ഇങ്ങനെയുള്ള ഈ പുണ്യവാൻമാരെ തിരിച്ചറിയുവാൻ വളരെയൊന്നും അന്വേഷണം നടത്തേണ്ടതായിട്ടില്ല. അവരെ തിരിച്ചറിയുവാനുള്ള വിശിഷ്ട ലക്ഷണവും, പ്രത്യേക അടയാളവും അവരുടെ മുഖങ്ങളിൽ തന്നെയുണ്ട്.(سيماهم في وجوههم) അല്ലാഹുവിന്റെ മുമ്പിൽ മുഖം കുത്തി സാഷ്ടാംഗ നമസ്കാരം നടത്തിക്കൊണ്ടിരിക്കുന്നതിന്റെ ഫലമായി സിദ്ധിച്ചതത്രെ അത് (من أثر السجود)

ഈ അടയാളംകൊണ്ട് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്- നിസ്കാരത്തഴമ്പ് എന്ന പേരിൽ- ചിലരുടെ നെറ്റിയിൽ കാണപ്പെടാറുള്ള അടയാളമെന്നാണ് ചിലരൊക്കെ ധരിച്ചുവശായിട്ടുള്ളത്. ഈ ധാരണ ശരിയല്ലെന്ന് മാത്രമല്ല, പാമരജനങ്ങൾക്കിടയിൽ പല അന്ധവിശ്വാസങ്ങൾക്കും ആ ധാരണ കാരണമായിത്തീർന്നിട്ടുമുണ്ട്. ഈ അടയാളംകൊണ്ടുള്ള വിവക്ഷയെപ്പറ്റി പല മഹാൻമാരുടെയും അഭിപ്രായങ്ങൾ ഇമാം ഇബ്നുകഥീർ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ രേഖപ്പെടു

ത്തിയിട്ടുണ്ട്. അതിൽനിന്ന് പലതും മനസ്സിലാക്കുവാനുള്ളതുകൊണ്ട് അതിവിടെ ചുരുക്കി ഉദ്ധരിക്കാം:

1) ഇബ്നു അബ്ബാസ് (റ) പറയുന്നു: നല്ല രീതിയാണത്. അഥവാ ആകർഷിക്കത്തക്ക മുഖഭാവം എന്നർത്ഥം.

2) മുജാഹിദും (റ) മറ്റു പലരും പറയുന്നു: അത് ഭക്തിയും വിനയവുമാണ്.

3) മുജാഹിദ് (റ)നോട് ഒരാൾ ഇങ്ങനെ പറഞ്ഞു: ഒരുപക്ഷേ, ഫിർഔനെക്കാൾ ഹൃദയം കടുത്തവനായ ഒരാളുടെ കണ്ണുകൾക്കിടയിലും അത്- നിസ്കാരത്തഴമ്പ്- ഉണ്ടായെന്നുവരാം.

4) സുദ്ദീ (റ) പറയുന്നത്, നമസ്കാരം അവരുടെ മുഖത്തിന് ഭംഗി കൂട്ടുമെന്നാണ്.

5) ചില മഹാൻമാർ പറയുന്നു: പുണ്യകർമം നിമിത്തം പകലിൽ അവന്റെ മുഖം സുന്ദരമാകുമെന്ന്.

6) വേറെ ചില മഹാൻമാർ പറയുന്നു: പുണ്യകർമം നിമിത്തം ഹൃദയത്തിൽ പ്രകാശവും, മുഖത്ത് ശോഭയും ഉപജീവനമാർഗത്തിൽ വിശാലതയും, ജനഹൃദയങ്ങളിൽ സ്നേഹവും ഉണ്ടാകുന്നു.

7) ഉഥ്മാൻ(റ) പറയുന്നു: ഏതൊരാളുംതന്നെ, ഒരു സ്വകാര്യസമ്പ്രദായം മറച്ചുവെച്ചാൽ, അവന്റെ മുഖത്തും, സംസാരത്തിലും അല്ലാഹു അത് വെളിവാക്കാതിരിക്കയില്ല.മനുഷ്യഹൃദയത്തിൽ മറഞ്ഞുകിടപ്പുള്ള രഹസ്യങ്ങളും, അവന്റെ സ്വഭാവവിശേഷതകളും അവന്റെ മുഖത്തിലൂടെ പ്രത്യക്ഷപ്പെടുമെന്നുള്ളതാണ് ഇതിലടങ്ങിയ തത്വം. ഒരു സത്യവിശ്വാസിയുടെ സ്വകാര്യജീവിതം നല്ലതാണെങ്കിൽ, അവന്റെ ബാഹ്യനിലയും അല്ലാഹു നന്നാക്കിത്തീർക്കുന്നതാണ്. (مختصر من ابن كثير)

രാത്രി നമസ്കരിക്കുന്നവരുടെ മുഖത്ത് അല്ലാഹു പ്രത്യക്ഷപ്പെടുത്തുന്ന ഭംഗിയാണ് ഇവിടെ അടയാളംകൊണ്ടുദ്ദേശ്യമെന്ന അഭിപ്രായം ഉദ്ധരിച്ചുകൊണ്ട് ഇമാംറാസീ (റ) പറയുന്നു: ഇത് ബുദ്ധിമാൻമാർക്ക് അറിയാവുന്ന ഒരു യഥാർത്ഥമാണ്. രണ്ട് മനുഷ്യൻമാർ രാത്രി ഉറക്കൊഴിക്കുന്നു: ഒരാൾ കുടിയിലും കളിയിലും ഏർപ്പെടുന്നു; മറ്റേവൻ, നമസ്കാരം, ക്വുർആൻപാരായണം, വിദ്യാസമ്പാ

ദനം എന്നിവയിലും ഏർപ്പെടുന്നു. പിറ്റേ ദിവസം രണ്ടുപേരുടെയും ഇടക്കുള്ള വ്യത്യാസം കാണാവുന്നതാണ്. (الرازي) സുജൂദിന്റെ ഫലമായുണ്ടായ അടയാളം എന്താണെന്ന് ഇതിൽനിന്നെല്ലാം നല്ലപോലെ മനസ്സിലാക്കാം. ഒരാൾ നമസ്കാരം അധികരിപ്പിക്കുന്നതിന്റെ ഫലമായി അയാൾക്ക് നമസ്കാരത്തഴമ്പുണ്ടായെന്ന് വരാം. പക്ഷേ- മുജാഹിദ് (റ) ചൂണ്ടിക്കാട്ടിയതുപോലെ- അതുകൊണ്ട് അയാൾ നല്ലവനെന്നോ അല്ലെന്നോ വേർതിരിക്കുവാൻ നിവൃത്തിയില്ല. ഹൃദയത്തിൽ വിശ്വാസമില്ലാത്തവന്റെ നാമമാത്രനമസ്കാരംകൊണ്ടും, ജനമദ്ധ്യെ പേരും പൗരോഹിത്യവും നേടുവാനുള്ള നമസ്കാരം കൊണ്ടും ഉണ്ടാകാമല്ലോ അത്.

സ്വഹാബികളെപ്പറ്റിയുള്ള ഇത്തരം പ്രശംസകൾ വിശുദ്ധ ക്വുർആനിൽ മാത്രമല്ല അല്ലാഹു വിവരിച്ചിട്ടുള്ളത്. നബി തിരുമേനിﷺയുടെ ആഗമനത്തെക്കുറിച്ചുള്ള പ്രവചനങ്ങളും, സന്തോഷവാർത്തകളും, മുൻവേദഗ്രന്ഥങ്ങളിലും പലതും ഉണ്ടായിരുന്നുവല്ലോ. അക്കൂട്ടത്തിൽ, അവിടുത്തെ അനുയായികളുടെ സ്വഭാവവും, ഗുണഗണങ്ങളും അല്ലാഹു രേഖപ്പെടുത്തിയിട്ടുണ്ട്.മേൽവിവരിച്ചത് തൗറാത്തിൽ അവരെപ്പറ്റി പ്രസ്താവിച്ച ഉപമയത്രെ. (ذلك مثلهم في التوراة) തൗറാത്തിൽ മാത്രമല്ല; ഇൻജീലിലും അവരുടെ ഉപമയുണ്ട്. (ومثلهم في الإنجيل) എന്നാൽ, ഇൻജീലിൽ അവരെ ഒരു വിളയോട് ഉപമിച്ചിരിക്കുകയാണ്. (كزرع) മുളയിൽതന്നെ കരുത്തോടെ കൂമ്പിട്ട് മുളക്കുകയും, ചിനച്ച് തടിച്ചു വളർന്ന് തഴച്ച് മുറ്റുകയും, തളരാതെ, വീഴാതെ, മുറ്റിനിൽക്കുകയും ചെയ്യുന്ന- കൃഷിക്കാർക്ക് ആശ്ചര്യവും കൗതുകവും ജനിപ്പിക്കുന്ന- കേമമായ ഒരു വിളക്ക് തുല്യമാണ് അവർ. (أخرج شطئه الى قوله يعجب الزراع) ഇതാണ് ഇൻജീലിലെ ഉപമ. ഇസ്ലാമാകുന്ന വിള നബിﷺആദ്യം ഭൂമിയിൽ ഇറക്കിയപ്പോൾ, ആരംഭത്തിൽ അതിനെ ആശ്ലേഷിച്ചത് ഒറ്റയും തറ്റയുമായ സ്വഹാബികളായിരുന്നു. പിന്നീട് അത് മുളച്ച് ചിനച്ച് വളർന്ന് വന്നു. അങ്ങനെ സമൃദ്ധമായ വിളവ് നൽകുകയും ചെയ്തു.

സാക്ഷാൽ തൗറാത്തോ ഇൻജീലോ ആകട്ടെ, അവയുടെ യഥാർത്ഥ പരിഭാഷയാകട്ടെ, എവിടെയും നിലവിലില്ല. പഴയ നിയമമെന്നും പുതിയ നിയമമെന്നും പറയപ്പെടുന്ന നിലവിലുള്ള തൗറാത്ത് ഇൻജീലുകളിൽ വളരെയധികം കൃത്രിമങ്ങൾ നടത്തപ്പെട്ടിട്ടുണ്ടെന്നും, നബി തിരുമേനി ﷺയുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ പ്രത്യേകിച്ച് മാറ്റത്തിരുത്തങ്ങൾ സംഭവിച്ചിട്ടുണ്ടെന്നും പരക്കെ അറിയപ്പെട്ടതാണ്. എന്നിരിക്കെ, സ്വഹാബികളെ സംബന്ധിച്ച ഈ വിവരണവും ഉപമയും അവയിൽ കാണപ്പെടാതിരിക്കുക സ്വാഭാവികം മാത്രമാകുന്നു. എന്നിരുന്നാലും, പഴയ നിയമത്തിലും, പുതിയ നിയമത്തിലും അതിന്റെ ചില സൂചനകൾ ഇന്നും അവശേഷിക്കുന്നുണ്ട്താനും. വേദക്കാർ അന്യഥാ വ്യാഖ്യാനിച്ച് തൃപ്തിപ്പെടുകയാണ് ഇപ്പോൾ.

പഴയ നിയമത്തിൽ ഇങ്ങനെ കാണാം: ദൈവപുരുഷനായ മോശെ (മൂസാനബി) തന്റെ മരണത്തിന്മുമ്പെ യിസ്റായേൽ മക്കളെ അനുഗ്രഹിച്ച അനു

ഗ്രഹം ആവിത്: അവൻ പറഞ്ഞതെന്തെന്നാൽ: 'യഹോവ (ദൈവം) സീനായിൽ നിന്നുവന്നു, അവർക്ക് സേയീരിൽനിന്ന് ഉദിച്ചു, പാറാൻ പർവ്വതത്തിൽനിന്ന് വിളങ്ങി, ലക്ഷോപലക്ഷം വിശുദ്ധൻമാരുടെ അടുക്കൽനിന്നു വന്നു. അവർക്കുവേണ്ടി അഗ്നിനിയമമായൊരു പ്രമാണം അവന്റെ വലങ്കയ്യിൽ ഉണ്ടായിരുന്നു............ (ആവർത്തന പുസ്തകം: 33ൽ 1 – 3)' യഹോവ സീനായിൽനിന്ന് വന്നുവെന്ന് പറഞ്ഞത് ഈസാ നബി (അ)ക്ക് ഇൻജീൽ ലഭിച്ചതിനെയും സൂചിപ്പിക്കുന്നു. സേയീർ ഫലസ്തീനിൽ സ്ഥിതി ചെയ്യുന്ന മലകളാണ്. പാറാൻ പർവ്വതത്തിൽനിന്ന് വിളങ്ങി എന്ന് പറഞ്ഞത് നബി തിരുമേനി ﷺക്ക് ഖുർആൻ ലഭിച്ചതിനെ സൂചിപ്പിക്കുന്നു. ഹിജാസിന്റെ വടക്കുഭാഗത്ത് സ്ഥിതിചെയ്യുന്ന പർവ്വതനിരകളാണ് പാറാൻ ലക്ഷോപലക്ഷം വിശുദ്ധൻമാർ നബി ﷺയുടെ അനുയായികളുമാകുന്നു. പുതിയ നിയമത്തിൽ ഇപ്രകാരം കാണാം: പിന്നെ അവൻ (യേശു) പറഞ്ഞത്: ദൈവരാജ്യം, ഒരു മനുഷ്യൻ മണ്ണിൽ വിത്ത് എറിഞ്ഞശേഷം രാവും പകലും ഉറങ്ങിയും എഴുന്നേറ്റും ഇരിക്കെ, അവൻ അറിയാതെ വിത്ത് മുളച്ച് വരുന്നതുപോലെയാകുന്നു. ഭൂമി സ്വയമായി മുമ്പെ ഞാറും, പിന്നെ കതിരും, പിന്നെ കതിരിൽ നിറഞ്ഞ മണിയും, ഇങ്ങനെ വിളയുന്നു. ധാന്യം വിളയുമ്പോൾ കൊയ്ത്തായതുകൊണ്ട് അവൻ ഉടനെ അരിവാൾ വെക്കുന്നു. പിന്നെ അവൻ പറഞ്ഞത്: ദൈവരാജ്യത്തെ എങ്ങനെ ഉപമിക്കേണ്ടു? ഏത് ഉപമയിൽ അതിനെ വർണിക്കേണ്ടു? അത് കടുകുമണിയോട് സദൃശ്യം. അതിനെ മണ്ണിൽ വിതക്കുമ്പോൾ ഭൂമിയിലെ എല്ലാത്തിലും ചെറുത്. എങ്കിലും വിതച്ചശേഷം വളർന്ന് സകല സസ്യങ്ങളിലും വലുതായിത്തീർന്നു. ആകാശത്തിലെ പക്ഷികൾ അതിന്റെ നിഴലിൽ വസിപ്പാൻ തക്ക വണ്ണം വലുതായ കൊമ്പുകളെ വിടുന്നു. (മാർക്കോസ് 4: 26 – 32)

ഖുലാഫാഉർ- റാശീദീന്റെ കാലത്ത് നടന്ന ചരിത്രപ്രസിദ്ധമായ ശാം വിജയങ്ങൾ നടത്തിക്കൊണ്ടിരുന്ന സ്വഹാബികളെപ്പറ്റി അവിടെയുള്ള ക്രിസ്ത്യാനികൾ ഇപ്രകാരം പറഞ്ഞിരുന്നതായി ഇമാം മാലിക് (റ) നിവേദനം ചെയ്യുന്നു: അല്ലാഹുതന്നെ സത്യം! നമ്മുടെ അറിവിൽ പെട്ടിടത്തോളം ഇക്കൂട്ടർ ഹവാരിയ്യു (الحواريون) കളെക്കാൾ ഉത്തമൻമാരാകുന്നു.(ഈസാ നബിയുടെ അനുയായികളിൽ പ്രധാനികളായ ആളുകൾ (അപ്പോസ്തലൻമാർ)ക്കാണ് ഹവാരിയ്യുകൾ എന്ന് പറയപ്പെടുന്നത്.)

സ്വഹാബികൾക്ക് അല്ലാഹുവിങ്കലുള്ള ആദരണീയ സ്ഥാനം ഇതിൽനിന്നെല്ലാം നല്ലപോലെ മനസ്സിലാക്കാമല്ലോ. എന്തിനുവേണ്ടിയാണ് മുൻവേദഗ്രന്ഥങ്ങളിൽപോലും ഇവരെപ്പറ്റി ഇത്ര പുകഴ്ത്തിപ്പറഞ്ഞിരിക്കുന്നത്? ഇത്രയും വിശുദ്ധൻമാരായ നിലയിൽ ഇവരെ വളർത്തി വികസിപ്പിച്ചുകൊണ്ട് വന്നതിന്റെ ഉദ്ദേശ്യമെന്താണ്? അല്ലാഹു തന്നെ അതിവിടെ വിവരിക്കുന്നു: അതെ, അല്ലാഹുവിലും, അവന്റെ തൗഹീദിലും വിശ്വസിക്കാത്തവരെ അരിശം കൊള്ളിക്കുവാനും, കുപിതരാക്കുവാനും തന്നെ. (ليغيظ بهم الكفار) വളരെ ശ്രദ്ധേയമായ ഒരു വാക്യമാണിത്. നബി തിരുമേനി ﷺയുടെ സഖാക്കളെ പഴിക്കുകയും ആക്ഷേപിച്ച് പറ

യുകയും ചെയ്യുന്ന റാഫിദ്വീ( الرافضة) കക്ഷിക്കാർ അതുമൂലം ഇസ്‌ലാമിൽനിന്ന് പുറത്തുപോകുമെന്നുപോലും ഈ വാക്യത്തിന്റെ അടിസ്ഥാനത്തിൽ ചില മഹാൻമാർ പ്രസ്താവിച്ചിരിക്കുന്നു. പുരോഗമനാശയത്തിന്റെ പേരിൽ, പല ഇസ്‌ലാമിക പാരമ്പര്യങ്ങളെയും നിഷേധിച്ചും പരിഹസിച്ചും വരുന്ന ചില ആധുനിക മുസ്‌ലിം പരിഷ്കാരികളും സ്വഹാബികളെ തരം താഴ്ത്തി പുച്ഛസ്വരത്തിൽ സംസാരിക്കുന്നത് കാണാം. അല്ലാഹുവിന്റെ ഈ വാക്യം അവരും ഓർത്തിരിക്കുന്നത് നന്നായിരിക്കും.

നബി ﷺ പറഞ്ഞിരിക്കുന്നു: 'നിങ്ങൾ എന്റെ സ്വഹാബികളെ പഴിക്കരുത്. എന്റെ ആത്മാവ് യാതൊരുവന്റെ കൈവശമാണോ അവൻ തന്നെ സത്യം! നിങ്ങളിലൊരാൾ ഉഹ്ദ് മലയാളം സ്വർണം ചിലവഴിച്ചാലും, അവരിലൊരാൾ ഒരു മുദ്ദോ(കൈകൊണ്ട് ഒരു വാരൽ) അതിന്റെ പകുതിയോ ചിലവഴിക്കുന്നതിന് അത് കിടയൊക്കുകയില്ല'. (മു.) മറ്റൊരു ഹദീഥിൽ നബിﷺ പറയുന്നു: 'ജനങ്ങളിൽവെച്ച് ഉത്തമൻമാർ, എന്റെ കാലക്കാരാണ്. പിന്നീട് അവരെ തുടർന്നുള്ളവരും, പിന്നീടവരെ തുടർന്നുള്ളവരും. പിന്നീട് ഒരു ജനതവരും: അവരിലൊരാളുടെ സാക്ഷ്യം അവന്റെ സത്യത്തെ മുൻകടക്കുകയും, അവന്റെ സത്യം അവന്റെ സാക്ഷ്യത്തെ മുൻകടക്കുകയും ചെയ്യും.'(ബു.) സത്യദീക്ഷയില്ലാതെ സത്യം ചെയ്യുവാനും, സാക്ഷ്യം നിർവ്വഹിക്കുവാനും മടിക്കുകയില്ല എന്ന് സാരം.

നബി തിരുമേനിﷺയോടൊപ്പം ഇടപഴകി സഹവസിക്കുകയും, വിവിധരംഗങ്ങളിൽ തിരുമേനിയൊന്നിച്ച് പങ്കെടുക്കുകയും, അവിടുത്തെ ശിക്ഷണങ്ങളും ഉപദേശങ്ങളും നേരിൽ ലഭിക്കാൻ ഭാഗ്യം സിദ്ധിക്കുകയും ചെയ്ത മഹാനുഭാവൻമാരെക്കാൾ ഭാഗ്യവാൻമാർ മറ്റാരാണ്?! ഇവരിൽ, ആദ്യമാദ്യം നബിﷺയിൽ വിശ്വസിക്കുകയും. ഇസ്‌ലാമിന് ശക്തിയും സ്വാധീനവും വർദ്ധിച്ച് വരുന്നതിനുമുമ്പ് അതിനുവേണ്ടി ത്യാഗവും സേവനവുമനുഷ്ഠിക്കുകയും ചെയ്തവരും, അല്ലാത്തവരും തമ്മിൽ പദവിയിൽ വ്യത്യാസമുണ്ടായിരിക്കും. അല്ലാഹു പറയുന്നു: لا يستوى منكم من انفق من قبل الفتح وقاتل اولئك اعظم درجة من الذين انفقوامن بعد وقاتلوا وكلا وعد الله الحسنى – الحديد(സാരം: നിങ്ങളിൽ നിന്ന് വിജയത്തിന് മുമ്പ് ചിലവഴിക്കുകയും യുദ്ധം ചെയ്യുകയും ചെയ്തവരെക്കാൾ വമ്പിച്ച പദവിയുള്ളവരാണവർ. എല്ലാവർക്കും തന്നെ, അല്ലാഹു ഏറ്റവും നല്ല പ്രതിഫലം വാഗ്ദാനം ചെയ്തിരിക്കുന്നു. (സൂ: ഹദീദ് 10)

സ്വഹാബികളുടെ ഉത്തമഗുണങ്ങളും മാതൃകാഗുണങ്ങളും വിവരിച്ചശേഷം, അവർക്ക് പാപമോചനവും, മഹത്തായ പ്രതിഫലവും നൽകുമെന്ന് അല്ലാഹു വാഗ്ദാനവും ചെയ്തിരിക്കുന്നു. (وعد الله إلى قوله عظيما) മേൽ വിവരിച്ച വിശിഷ്ടഗുണങ്ങളോട് കൂടിയവർ സത്യവിശ്വാസികളും സൽക്കർമികളുമായിരിക്കുമെന്നതിൽ സംശയമില്ല. അവരുടെ വിശ്വാസകർമങ്ങൾ തന്നെയാണല്ലോ ആ ഗുണങ്ങൾക്ക് നിദാനവും. എന്നിരിക്കെ,وعد الله الذين آمنوا وعملوا الصالحات منهم (അവരിൽ നിന്ന് വിശ്വസിക്കുകയും സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരോട് അല്ലാഹു

വാഗ്ദാനം ചെയ്തു) എന്ന വാക്യത്തിൽനിന്ന് അവരിൽ സത്യവിശ്വാസികളും, സൽക്കർമികളും അല്ലാത്തവരും ഉണ്ടെന്ന് ഊഹിച്ചുകൂടാത്തതാണ്. അവരെ ഇത്രയും ഉൽകൃഷ്ടൻമാരാക്കിത്തീർത്ത ആ വിശ്വാസകർമങ്ങൾക്ക് നൽകപ്പെടുന്ന പ്രതിഫലം, മറ്റുള്ളവർക്ക് ലഭിക്കുന്നതിനെക്കാൾ കൂടുതൽ മഹത്തരമായിരിക്കും എന്നത്രെ അതിന്റെ താൽപര്യം, പരിതസ്ഥിതി, മുതലായ ചുറ്റുപാടുകൾക്കനുസരിച്ചായിരിക്കും ഉണ്ടാവുക. പുണ്യകർമങ്ങൾക്ക് പത്ത് മുതൽ എഴുന്നൂറുവരെ– അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് അതിലധികവും– ഇരട്ടി പ്രതിഫലം നൽകപ്പെടുമെന്ന് പറഞ്ഞിരിക്കുന്നത് അതുകൊണ്ടാകുന്നു. നബി ﷺയോടൊപ്പം സഹവസിക്കുവാനും, അവിടുത്തെ ശിക്ഷണങ്ങൾ ലഭിക്കുവാനുമുള്ള ഭാഗ്യം സ്വഹാബികൾക്കല്ലാതെ മറ്റാർക്കും ലഭിച്ചിട്ടില്ലല്ലോ. മറ്റുള്ളവർ ഒരു മലയോളം ചിലവഴിച്ചാലും അവരുടെ ഒരു മുദ്ദിന് കിടയൊക്കുകയില്ല എന്ന് നബിﷺ പ്രസ്താവിച്ചതിന്റെ രഹസ്യവും അതത്രെ. എന്നാൽ, സത്യവിശ്വാസവും, സൽക്കർമങ്ങളുമാണ് എല്ലാവിധ ഉന്നത സ്ഥാനങ്ങൾക്കും നിദാനം, അതില്ലെങ്കിൽ മറ്റുള്ള ഗുണഗണങ്ങളൊന്നും– സ്വഹാബികളിലാകട്ടെ, അല്ലാത്തവരിലാകട്ടെ– പരിഗണിക്കപ്പെടുന്നതല്ല എന്നുള്ള തത്വവും ഈ വാക്യത്തിൽ അടങ്ങിയിരിക്കുന്നു. والله أعلم

സ്വഹാബികളെപ്പറ്റി അല്ലാഹു ഇങ്ങനെ പ്രശംസിച്ച് പറഞ്ഞിരിക്കെ, ഓരോരുത്തരും എല്ലാ വിധ പാപങ്ങളിൽ നിന്നും പരിശുദ്ധരായിരിക്കുമെന്ന് വിധി കൽപിക്കുവാൻ നിവൃത്തിയില്ല. എല്ലാ പാപങ്ങളിൽനിന്നും പരിശുദ്ധരായവർ പ്രവാചകൻമാർ മാത്രമാകുന്നു. മനുഷ്യസഹജമായ ചില തെറ്റുകുറ്റങ്ങളും, പാകപ്പിഴവുകളും അവരിലും ഉണ്ടാകാം. ചിലരിൽ നിന്ന് ചിലതെല്ലാം സംഭവിച്ചിട്ടുമുണ്ട്. പക്ഷേ, അഭിപ്രായങ്ങളിലോ, വ്യാഖ്യാനങ്ങളിലോ വന്ന വ്യത്യസ്ത വീക്ഷണഗതികളായിരുന്നു അവയ്ക്ക് മിക്കവാറും കാരണമെന്ന് പരിശോധിച്ചാൽ കാണുവാൻ കഴിയും. അഥവാ തന്നിഷ്ടം, ഭൗതികനേട്ടം, വിശ്വാസക്കുറവ് ആദിയായവയിൽ നിന്ന് ഉടലെടുത്ത പാപകൃത്യങ്ങൾ നബി ﷺയുമായി സഹവസിച്ച് പോന്ന സ്വഹാബികളിൽ കാണപ്പെടുവാൻ പ്രയാസമാണ്. അതേസമയത്ത്, ഏതൊരു അബദ്ധത്തിലകപ്പെട്ടാലും ശരി, അത് തെറ്റാണെന്ന് ബോധ്യം വന്നാൽ– അല്ലെങ്കിൽ അത് തെറ്റാണെന്ന് കാണിക്കുന്ന ഒരു ക്വുർആൻ വചനമോ, നബിചര്യയോ ശ്രദ്ധയിൽപെട്ടാൽ– പിന്നീടവിടെ തർക്കത്തിനും ന്യായവാദത്തിനും അവർ ഒരുമ്പെടുകയില്ല. തൽക്ഷണം അതിൽനിന്ന് ഒഴിഞ്ഞുമാറി പശ്ചാത്തപിക്കുക തന്നെ ചെയ്യും. ഇത് സ്വഹാബികളിൽ പൊതുവെ കാണപ്പെടുന്ന ഒരു അത്യുത്തമ മാതൃകയാകുന്നു. رضي الله عنهم

وصدق الله وصدق رسوله وبلغ ونحن على ذلك من الشاهدين

اللهم لك الحمد ولك المنة والفضل

سورة الحجرات

# 49. സൂറത്തുൽ ഹുജുറാത്ത്

മദീനഃയിൽ അവതരിച്ചത് - വചനങ്ങൾ 18 - വിഭാഗം (റുകൂഉ്) 2

സൂറത്തുൽ-ക്വിതാൽ (യുദ്ധത്തിന്റെ അദ്ധ്യായം) എന്ന് കൂടി പേരുള്ള സൂറത്ത് മുഹമ്മദിൽ യുദ്ധസംബന്ധമായ പല കാര്യങ്ങളും അല്ലാഹു വിവരിച്ചു. പിന്നീട്, വിജയത്തിന്റെ അദ്ധ്യായമായ സൂറത്തുൽ ഫത്ഹിൽ വിജയത്തിന്റെ മാർഗങ്ങളും നേട്ടങ്ങളും വിവരിച്ചു. തുടർന്നുകൊണ്ട് ഈ അദ്ധ്യായത്തിൽ, നബി തിരുമേനി ﷺ യും അവിടുത്തെ അനുയായികളും തമ്മിലും, സത്യവിശ്വാസികൾ തമ്മതമ്മിലും എങ്ങനെ വർത്തിക്കണമെന്ന് വിവരിക്കുന്നു. ഏതൊരു സമുദായ ത്തിന്റെയും കെട്ടുറപ്പും നിലനിൽപും, അഭിവൃദ്ധിയും, പുരോഗതിയുമെല്ലാം തന്നെ, ആ സമുദായത്തിന്റെ കടിഞ്ഞാൺ പിടിക്കുന്ന നേതൃത്വത്തിന്റെയും, ആ നേതൃത്വത്തിൻ കീഴിൽ നിലകൊള്ളുന്ന സമൂഹത്തിന്റെയും ഗുണങ്ങളെ ആശ്ര യിച്ചിരിക്കും. നേതൃത്വം, സമർത്ഥവും തൃപ്തികരവുമായതായിരിക്കണം. സമൂ ഹമാകട്ടെ, നേതൃത്വത്തോട് കൂറും മതിപ്പും പുലർത്തുന്നതും, അച്ചടക്കത്തോ ടും, അനുസരണയോടും, പരസ്പര സ്നേഹത്തോടുംകൂടി വർത്തിക്കുന്നതുമാ യിരിക്കണം.

ഏതൊരു സമൂഹത്തിനും അതിന്റെ നേതാവിനോടുണ്ടായിരിക്കേണ്ടു ന്നതിനെക്കാൾ കവിഞ്ഞതാണ് മുസ്ലിം സമുദായത്തിന് നബി തിരുമേനി ﷺ യോ ടുള്ള ബാധ്യത.الأحزاب– النبي أولى بالمؤمنين من أنفسهم (നബി സത്യവിശ്വാസികളോട് അവ രുടെ സ്വന്തം ദേഹങ്ങളെക്കാളും ബന്ധപ്പെട്ട ആളാണ്.) സൂഃ അഹ്സാബിലെ ഈ വചനത്തെപ്പറ്റി അവിടെ വിവരിച്ചിട്ടുള്ളത് ഓർക്കുക. ഈ സൂറത്തിലും ഇത് സംബന്ധമായി പലതും കാണാവുന്നതാണ്. സൂറത്തിന്റെ ആദ്യഭാഗം നബി തിരു മേനി ﷺ യോട് മുസ്ലിം സമുദായം സ്വീകരിക്കേണ്ടുന്ന മര്യാദകളെക്കുറിച്ച് വിവ രിക്കുന്നു. അതോടുകൂടി- നബി തിരുമേനി ﷺ യുടെ സ്ഥാനപദവികൾ മറ്റാർക്കും ഉണ്ടാകാവതല്ലെങ്കിലും- എല്ലാ കാലത്തും മുസ്ലിം സമുദായം അവരുടെ പൊതു നേതാവിനോടും, ഓരോ സംഘവും ആ സംഘത്തിന്റെ നേതാവിനോടും എങ്ങനെ പെരുമാറണമെന്നുള്ളതിന്റെ പ്രായോഗിക മാതൃകകൂടി അതിൽ അടങ്ങിയിരിക്കു ന്നത് കാണാം.

ക്വുർആന്റെ സാധാരണ പതിവുപോലെത്തന്നെ ഈ അദ്ധ്യായത്തിലും, വലിയ ബുദ്ധിമാൻമാർക്ക് മാത്രം മനസ്സിലാക്കാവുന്ന അതിഗഹനങ്ങളായ കുറെ തത്വങ്ങൾ സമർപ്പിക്കുകയല്ല അല്ലാഹു ചെയ്തിരിക്കുന്നത്. സാധാരണക്കാർക്ക് പോലും വേഗത്തിൽ മനസ്സിലാക്കാവുന്നതും, പ്രായോഗികരംഗത്ത് എല്ലാവർക്കും ഒരുപോലെ സ്വീകരിക്കുവാൻ കഴിയുന്നതുമായ ചില കാര്യങ്ങളാണ് അല്ലാഹു വിവരിച്ചിരിക്കുന്നത്. അതേസമയത്ത്, ചിന്തകന്മാരായ ആളുകൾക്ക് അവ ഓരോന്നിലും ഗൗരവമേറിയ തത്വവിജ്ഞാനങ്ങൾ അടങ്ങിയിട്ടുള്ളതായി കാണാവുന്നതുമാണ്.والله ولي التوفيق

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تُقَدِّمُواْ بَيۡنَ يَدَيِ ٱللَّهِ وَرَسُولِهِۦۖ وَٱتَّقُواْ ٱللَّهَۚ إِنَّ ٱللَّهَ سَمِيعٌ عَلِيمٞ ﴿١﴾

**﴾1﴿ ഹേ, വിശ്വസിച്ചവരേ, അല്ലാഹുവിന്റെയും, അവന്റെ റസൂലിന്റെയും മുമ്പിൽ നിങ്ങൾ മുൻകടന്ന് (ഒന്നും) പ്രവർത്തിക്കരുത്. നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ. നിശ്ചയമായും അല്ലാഹു (എല്ലാം) കേൾക്കുന്നവനാണ്, അറിയുന്നവനാണ്.**

﴾1﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ ഹേ വിശ്വസിച്ചവരേ لَا تُقَدِّمُواْ നിങ്ങൾ മുൻകടന്ന് പ്രവർത്തിക്കരുത്, മുൻകൂട്ടി ചെയ്യരുത് بَيۡنَ يَدَيِ ٱللَّهِ അല്ലാഹുവിന്റെ മുമ്പിൽ وَرَسُولِهِۦ അവന്റെ റസൂലിന്റെയും وَٱتَّقُواْ ٱللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു سَمِيع കേൾക്കുന്നവനാണ് عَلِيم അറിയുന്നവനാണ്

സത്യവിശ്വാസികളേഎന്ന സംബോധനയോടുകൂടി ആരംഭിക്കുകയും ഇടക്കിടെ ആ സംബോധന ആവർത്തിക്കുകയും ചെയ്യുന്ന ഈ സൂറത്തിലെ മിക്ക വിഷയങ്ങളും മുസ്‌ലിം സമുദായത്തെ അഭിമുഖീകരിക്കുന്നവയാകുന്നു. ഏതൊരു കാര്യമായാലും, ആ കാര്യം ഇന്നപ്രകാരമായിരിക്കണമെന്ന് അല്ലാഹുവും റസൂലും തീരുമാനമെടുക്കുന്നതിന് - അല്ലാഹുവിന്റെ വിധി റസൂൽ ﷺ മുഖേന ലഭിക്കുന്നതിന്- മുമ്പായി സത്യവിശ്വാസികൾ അതിൽ തീരുമാനവും നടപടിയും എടുക്കുവാൻ പാടില്ലെന്ന് അല്ലാഹു കൽപിക്കുന്നു. റസൂൽ തിരുമേനി ﷺ യുടെ സാന്നിദ്ധ്യത്തിൽ ഒരു സത്യവിശ്വാസി അങ്ങനെ ചെയ്യുന്നത് അല്ലാഹുവിനോടും, റസൂലിനോടും കാണിക്കുന്ന അനാദരവും, അവിവേകവുമാണെന്ന് വ്യക്തമാണല്ലോ. റസൂൽ തിരുമേനി ﷺ യുടെ അഭാവത്തിൽ, മതസംബന്ധമായ

ഏതൊരു കാര്യത്തിലും ക്വുർആന്റെയും സുന്നത്തിന്റെയും വിധി അന്വേഷിക്കാതെ, ആർക്കും സ്വന്തമായൊരു വിധി ഉണ്ടായിരിക്കുവാൻ പാടില്ലെന്നുള്ള വസ്തുതയും ഈ കൽപനയിൽ അടങ്ങിയിരിക്കുന്നു.

യമനിലെ മുസ്‌ലിംകൾക്ക് മതകാര്യങ്ങൾ പഠിപ്പിച്ചുകൊടുക്കുവാനായി മുആദ് (معاذ بن جبل-رضـ)നെ അയച്ച അവസരത്തിൽ നബി ﷺ അദ്ദേഹത്തോട് ചോദിക്കുകയുണ്ടായി: താൻ എന്തുകൊണ്ടാണ് - ഏതിനെ ആസ്പദമാക്കിയാണ്-വിധി കൊടുക്കുക? മുആദ് (റ) പറഞ്ഞു:അല്ലാഹുവിന്റെ ഗ്രന്ഥംകൊണ്ട്.തിരുമേനി: (അതിൽ) കണ്ടെത്തിയില്ലെങ്കിലോ?മുആദ് (റ): അല്ലാഹുവിന്റെ റസൂലിന്റെ സുന്നത്ത്(ചര്യ)കൊണ്ട്.തിരുമേനി: (അതിലും) കണ്ടെത്തിയില്ലെങ്കിലോ? മുആദ് (റ): ഞാൻ എന്റെ അഭിപ്രായം ആരാഞ്ഞെടുക്കും.അപ്പോൾ തിരുമേനി, അദ്ദേഹത്തിന്റെ നെഞ്ചിന്ന് കൊട്ടിക്കൊണ്ട് ഇങ്ങനെ പറഞ്ഞു: അല്ലാഹുവിന്റെ റസൂലിന്റെ ദൂതന്ന് അല്ലാഹുവിന്റെ റസൂൽ തൃപ്തിപ്പെടുന്ന കാര്യത്തിലേക്ക് സഹായം ചെയ്തുകൊടുത്ത അല്ലാഹുവിന് സ്തുതി! (അ; ദാ; തി; ജ) നബി ﷺയോട് സത്യവിശ്വാസികൾ എത്രമാത്രം ബഹുമാനത്തോടും, മര്യാദയോടുംകൂടി പെരുമാറേണ്ടതുണ്ടെന്ന് അടുത്ത ഒരേ ഒരു വചനത്തിൽ നിന്നുതന്നെ മനസ്സിലാക്കാവുന്നതാണ്:

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَرْفَعُوٓا۟ أَصْوَٰتَكُمْ فَوْقَ صَوْتِ ٱلنَّبِىِّ وَلَا تَجْهَرُوا۟ لَهُۥ بِٱلْقَوْلِ كَجَهْرِ بَعْضِكُمْ لِبَعْضٍ أَن تَحْبَطَ أَعْمَـٰلُكُمْ وَأَنتُمْ لَا تَشْعُرُونَ ﴿٢﴾

**﴾2﴿ ഹേ, വിശ്വസിച്ചവരേ, പ്രവാചകന്റെ ശബ്ദത്തിനുമീതെ നിങ്ങൾ നിങ്ങളുടെ ശബ്ദം ഉയർത്തരുത്; നിങ്ങളിൽ ചിലർ ചിലരോട് [തമ്മതമ്മിൽ] ഉച്ചത്തിൽ പറയുന്നത് പോലെ, അദ്ദേഹത്തോട് (പറയുന്ന) വാക്ക് ഉച്ചത്തിലാക്കുകയും ചെയ്യരുത്; നിങ്ങൾ അറിയാത്ത നിലയിൽ, നിങ്ങളുടെ കർമങ്ങൾ ഫലശൂന്യമായിപ്പോയേക്കുന്നത് കൊണ്ടത്രെ (ഇത് വിരോധിക്കുന്നത്).**

---

﴾2﴿ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ഹേ, വിശ്വസിച്ചവരേ لَا تَرْفَعُوٓا۟ നിങ്ങൾ ഉയർത്തരുത് أَصْوَٰتَكُمْ നിങ്ങളുടെ ശബ്ദങ്ങൾ فَوْقَ صَوْتِ ശബ്ദത്തിന്റെ മീതെ ٱلنَّبِىِّ പ്രവാചകന്റെ, നബിയുടെ وَلَا تَجْهَرُوا۟ നിങ്ങൾ ഉച്ചത്തിലാക്കുകയും അരുത് لَهُۥ അദ്ദേഹത്തോട് بِٱلْقَوْلِ വാക്ക് (സംസാരം) കൊണ്ട്, വാക്കിൽ كَجَهْرِ بَعْضِكُمْ നിങ്ങളിൽ ചിലർ ഉച്ച

ത്തിലാക്കുന്നത് പോലെ لِبَعْضٍ ചിലരോട് أَن تَحْبَطَ ഫലശൂന്യമാകുന്നതിനാൽ أَعْمَٰلُكُمْ നിങ്ങളുടെ കർമങ്ങൾ وَأَنتُمْ നിങ്ങൾ لَا تَشْعُرُونَ അറിയാതെ, അറിയുന്നതുമല്ല

---

നബിﷺയുടെ അടുക്കൽവെച്ച് സംസാരിക്കുമ്പോൾ, അവിടുത്തെ ശബ്ദത്തെക്കാൾ കവിഞ്ഞ ശബ്ദത്തിൽ സംസാരിക്കുന്നതും, അവിടുത്തോട് വല്ലതും പറയുമ്പോൾ, തമ്മതമ്മിൽ സംസാരിക്കാറുള്ള അത്ര ഉച്ചത്തിൽ സംസാരിക്കുന്നതും സത്യവിശ്വാസികൾക്ക് പാടില്ലാത്തതാണെന്നും, അവരറിയാതെത്തന്നെ അവരുടെ സൽക്കർമങ്ങൾ ഫലശൂന്യമായിപ്പോകുവാൻ അത് കാരണമായിത്തീരുമെന്നും അല്ലാഹു അറിയിക്കുന്നു. മുസ്‌ലിംകൾ നബി തിരുമേനിﷺയെ തങ്ങളുടെ ഒരു നേതാവെന്ന നിലക്ക് മാത്രം വീക്ഷിച്ചാൽപോരാ, അവിടുന്ന് അല്ലാഹുവിന്റെ പ്രവാചകൻമാരിൽ ശ്രേഷ്ഠനും ലോകർക്ക് മുഴുവനും അനുഗ്രഹവും, മാർഗദർശകനുമായി അയക്കപ്പെട്ട ദൂതനുമാണെന്ന് കൂടി ഓർക്കേണ്ടതുണ്ട്. സാധാരണ നേതാക്കളോട് പോലും അവരുടെ അനുയായികൾ ഇത്തരം മര്യാദകൾ അവഗണിക്കുന്നത് ആക്ഷേപാർഹമാണല്ലോ. അപ്പോൾ, തിരുമേനിയുടെ കാര്യത്തിൽ ഇതിന്റെ ഗൗരവം എത്രത്തോളം വമ്പിച്ചതായിരിക്കുമെന്ന് ഊഹിക്കാവുന്നതാണ്.

നബിﷺയുടെ ജീവിതകാലത്തെന്നപോലെ, അതിന് ശേഷവും നബിﷺയെക്കുറിച്ചുള്ള സംസാരങ്ങളിലും പരാമർശങ്ങളിലും ഇത്തരം മര്യാദകൾ ഗൗനിക്കപ്പെടേണ്ടതുണ്ട്. അവിടുത്തെ സ്ഥാനത്തിനും പദവിക്കും അനുയോജ്യമായ ഭാഷയിലും, സ്വരത്തിലുമായിരിക്കണം അത്. അവിടുത്തോടുള്ള ആദരവ് സത്യവിശ്വാസത്തിൽനിന്ന് ഉടലെടുത്തതും, അനാദരവ് അവിശ്വാസത്തിൽനിന്നും കാപട്യത്തിൽനിന്നും ഉടലെടുക്കുന്നതുമാകുന്നു. തിരുമേനിയെ സംബോധന ചെയ്യുന്നതിലും, തിരുമേനിയുടെ സദസ്സിൽ സമ്മേളിക്കുന്നതിലും, വീട്ടിൽ പ്രവേശിക്കുന്നതിലുമെല്ലാംതന്നെ പ്രത്യേകം അച്ചടക്കമര്യാദകൾ പാലിക്കേണ്ടതുണ്ടെന്ന് സൂഃ നൂറിലും, സൂഃ അഹ്സാബിലും മറ്റും അല്ലാഹു എടുത്ത് പറഞ്ഞിട്ടുള്ളത് ഇവിടെ സ്മരണീയമാണ്.

നബി തിരുമേനിﷺയുടെ സ്വഹാബികൾ അല്ലാഹുവിന്റെ ഈ കൽപനകളെ എങ്ങനെ വിലയിരുത്തിയിരുന്നുവെന്ന് കാണിക്കുന്ന ചുരുക്കം ചില ഉദാഹരണങ്ങൾ ഇവിടെ അറിയുന്നത് നന്നായിരിക്കും. തമീംഗോത്രക്കാരുടെ നിവേദകസംഘം (ഇവരെപ്പറ്റി താഴെ പ്രസ്താവിക്കുന്നുണ്ട്.) തിരുമേനിയുടെ അടുക്കൽ വന്നപ്പോൾ, അവരിൽ ആരെയാണ് അവരുടെ നേതാവായി നിശ്ചയിക്കേണ്ടത് എന്ന കാര്യത്തിൽ അബൂബക്റും (റ), ഉമറും (റ) തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടായി. ഇതിനെത്തുടർന്നുണ്ടായ തർക്കത്തിൽ രണ്ടാളുടെയും ശബ്ദം കുറച്ച് ഉച്ചത്തിലായിപ്പോയി. ഈ ക്വുർആൻ വചനത്തിന്റെ അവതരണം

ആ സന്ദർഭത്തിലായിരുന്നു. പിന്നീട് ഉമർ (റ) നബി ﷺ യോട് സംസാരിക്കുമ്പോൾ, അതുകേട്ട് മനസ്സിലാക്കുവാൻ പോലും ചിലപ്പോൾ സാധിക്കാതെവരത്തക്കവിധം അത്ര പതുക്കെയായിരുന്നു സംസാരിച്ചിരുന്നത്. ഈ സംഭവം ബുഖാരിയിലും മുസ്ലിമിലും കാണാം. അബൂബക്ർ (റ) ആകട്ടെ, സ്വകാര്യ സംഭാഷണം നടത്തുവാൻവേണ്ടി വന്ന ഒരാളെപ്പോലെയായിരുന്നു അത് മുതൽ നബി ﷺ യുമായി സംസാരിച്ചിരുന്നത് എന്നും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. വല്ല നിവേദകസംഘവും വരുമ്പോൾ, നബി ﷺ ക്ക് സലാം പറയുന്നതും അവിടുത്തോട് സംസാരിക്കുന്നതും എങ്ങനെയായിരിക്കണമെന്ന് അദ്ദേഹം മുൻകൂട്ടി അവർക്ക് അറിയിച്ചുകൊടുക്കുമായിരുന്നുവെന്നും പറയപ്പെടുന്നു. ഈ വചനം അവതരിച്ചശേഷം ഥാബിത്തുബ്നുകൈസ് (ثابت بن قيش)(റ) നബി ﷺ യുടെ അടുക്കലേക്കുള്ള തന്റെ വരവ് നിറുത്തുകയുണ്ടായി. വിവരമറിഞ്ഞ് തിരുമേനി ആളയച്ച് സംഗതി അന്വേഷിച്ചു. വിഷമത്തിൽ മുഴുകിക്കൊണ്ടിരുന്ന അദ്ദേഹം പറഞ്ഞു: വളരെ ഉച്ചത്തിൽ സംസാരിക്കുന്ന ഒരാളാണ് ഞാൻ. തിരുമേനിയുടെ ശബ്ദത്തെക്കാൾ എന്റെ ശബ്ദം ഉച്ചത്തിലായിപ്പോകാറുണ്ട്. ഇക്കാരണത്താൽ എന്റെ കർമങ്ങൾ (ആയത്തിൽ കണ്ടത്പോലെ) ഫലശൂന്യമായിപ്പോയേക്കുമോ എന്ന് ഞാൻ ഭയപ്പെടുന്നു.ഇത് കേട്ടപ്പോൾ, അദ്ദേഹം നല്ല നിലയിൽ ജീവിക്കുകയും, മരിക്കുകയും ചെയ്യുന്ന സജ്ജനങ്ങളുടെ കൂട്ടത്തിൽപെട്ട ആളാണെന്ന് പറഞ്ഞ് അദ്ദേഹത്തെ സമാധാനിപ്പിക്കുവാൻ തിരുമേനി വീണ്ടും ആളയച്ചു. ഈ സംഭവവും ബുഖാരിയും മുസ്ലിമും (റ) ഉദ്ധരിച്ചിരിക്കുന്നു. അല്ലാഹു പറയുന്നത് നോക്കുക:

إِنَّ ٱلَّذِينَ يَغُضُّونَ أَصْوَٰتَهُمْ عِندَ رَسُولِ ٱللَّهِ أُو۟لَـٰٓئِكَ ٱلَّذِينَ ٱمْتَحَنَ ٱللَّهُ قُلُوبَهُمْ لِلتَّقْوَىٰ ۚ لَهُم مَّغْفِرَةٌ وَأَجْرٌ عَظِيمٌ ﴿٣﴾

**﴾3﴿ നിശ്ചയമായും, അല്ലാഹുവിന്റെ റസൂലിന്റെ അടുക്കൽവെച്ച് തങ്ങളുടെ ശബ്ദം താഴ്ത്തുന്നവർ (ആരോ), അവരുടെ ഹൃദയങ്ങളെ തക്വാ [ഭയഭക്തി]ക്കുവേണ്ടി അല്ലാഹു പരീക്ഷി(ച്ച് പരിശീലിപ്പി) ച്ചിട്ടുള്ളവരത്രെ അക്കൂട്ടർ. അവർക്ക് പാപമോചനവും, മഹത്തായ പ്രതിഫലവും ഉണ്ട്.**

---

﴾3﴿ إِنَّ ٱلَّذِينَ നിശ്ചയമായും യാതൊരുവർ يَغُضُّونَ അവർ താഴ്ത്തും, പതുക്കെയാക്കുന്നു أَصْوَٰتَهُمْ തങ്ങളുടെ ശബ്ദങ്ങളെ عِندَ رَسُولِ ٱللَّهِ അല്ലാഹുവിന്റെ റസൂലിന്റെ അടുക്കൽ أُو۟لَـٰٓئِكَ ٱلَّذِينَ യാതൊരുവരാണ് അക്കൂട്ടർ ٱمْتَحَنَ ٱللَّهُ അല്ലാഹു പരീക്ഷിച്ചിരിക്കുന്നു, പരിശീലിപ്പിച്ചിരിക്കുന്നു قُلُوبَهُمْ അവരുടെ ഹൃദയങ്ങളെ لِلتَّقْوَىٰ

ഭയഭക്തി (സൂക്ഷ്മതക്ക്)ക്ക് വേണ്ടി, തക്‌വയിലേക്ക് لَهُم അവർക്കുണ്ട് مَّغْفِرَة പൊറുതി, പാപമോചനം وَأَجْرٌ عَظِيمٌ മഹത്തായ (വമ്പിച്ച) പ്രതിഫലവും, കൂലിയും

تقوى (തക്‌വാ) എന്ന വാക്കിന് സൂക്ഷിക്കുക, കാക്കുകഎന്നൊക്കെയാണ് ഭാഷാർത്ഥം.ഭയപ്പാട് എന്ന അർത്ഥത്തിലും അത് ഉപയോഗിക്കപ്പെടും. മതദൃഷ്ട്യാ കുറ്റകരവും ശിക്ഷാർഹവുമായ കാര്യങ്ങളെ സൂക്ഷിക്കുക-അല്ലാഹുവിന്റെ വിധിവിലക്കുകളെ അനുസരിക്കുക - എന്ന ഉദ്ദേശ്യത്തിലാണ് ക്വുർആനിലും,ഹദീഥിലും,ഇസ്‌ലാമിക സാഹിത്യങ്ങളിലും തക്‌വാ ഉപയോഗിക്കപ്പെടുന്നത്.അതുകൊണ്ടാണ് ഭയഭക്തിഎന്ന് അതിന് അർത്ഥം കൽപിക്കപ്പെടുന്നതും. ഹൃദയത്തിൽ ഭയഭക്തിയില്ലാത്തവൻ വിധിവിലക്കുകളെ മാനിക്കുകയില്ലല്ലോ. നെഞ്ചിലേക്ക് ചൂണ്ടിക്കൊണ്ട് തക്‌വാ ഇവിടെയാണ് ( التقوى ههنا) എന്ന് നബി ﷺ പ്രസ്താവിച്ചിരിക്കുന്നത് പ്രസിദ്ധമാണ്. ഹൃദയത്തിൽ തക്‌വാ ഉള്ളതിന്റെ ലക്ഷണമാണ് നബി ﷺയോട് അച്ചടക്കത്തിലും ബഹുമാനത്തിലും പെരുമാറുന്നത്; എല്ലാ ഹൃദയങ്ങളും തക്‌വയുടെ ഇരിപ്പിടമായിരിക്കുവാൻ കൊള്ളുന്നവയല്ല; അതിന് കൊള്ളാവുന്ന ഹൃദയങ്ങളിൽ അല്ലാഹുവിനാൽ പ്രദാനം ചെയ്യപ്പെടുന്ന ഒരു അനുഗ്രഹമാണ് അത് എന്നൊക്കെ ഈ വചനത്തിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്.

മുജാഹിദ് (റ) പ്രസ്താവിച്ചതായി അഹ്മദ് (റ) ഉദ്ധരിച്ചിരിക്കുന്നു: ഉമർ (റ) നോട് ഇപ്രകാരം എഴുതിചോദിക്കപ്പെട്ടു: അമീറുൽ മുഅ്മിനീൻ! ഒരു മനുഷ്യൻ (അല്ലാഹുവിനോട്) അനുസരണക്കേട് ചെയ്‌വാൻ ആഗ്രഹിക്കുന്നില്ല, അവനത് ചെയ്യുന്നുമില്ല. ഇവനാണോ ഉത്തമൻ? അതല്ല, അനുസരണക്കേട് പ്രവർത്തിക്കുവാൻ ആഗ്രഹിക്കുന്നു, അത് പ്രവർത്തിക്കാറില്ല, ഇങ്ങനെയുള്ള മനുഷ്യനോ? അദ്ദേഹം മറുപടി എഴുതി: അനുസരണക്കേട് ചെയ്യാൻ ആഗ്രഹിക്കുകയും, എന്നിട്ടത് പ്രവർത്തിക്കാതിരിക്കുകയും ചെയ്യുന്നവരത്രെ അല്ലാഹു തക്‌വാക്കുവേണ്ടി ഹൃദയങ്ങളെ പരീക്ഷിച്ചറിഞ്ഞകൂട്ടർ.

إِنَّ ٱلَّذِينَ يُنَادُونَكَ مِن وَرَآءِ ٱلْحُجُرَٰتِ أَكْثَرُهُمْ لَا يَعْقِلُونَ ﴿٤﴾

**﴾4﴿ (നബിയേ) അറകളുടെ പിന്നിൽനിന്ന് നിന്നെ വിളിക്കുന്നവരിൽ അധികമാളുകളും (കാര്യം) മനസ്സിലാക്കുന്നില്ല.**

وَلَوْ أَنَّهُمْ صَبَرُوا۟ حَتَّىٰ تَخْرُجَ إِلَيْهِمْ لَكَانَ خَيْرًا لَّهُمْ ۚ وَٱللَّهُ غَفُورٌ رَّحِيمٌ ﴿٥﴾

**﴾5﴿ നീ അവരുടെ അടുക്കലേക്ക് പുറപ്പെട്ടു ചെല്ലുന്നത് വരേക്ക് അവർ ക്ഷമിച്ചിരുന്നുവെങ്കിൽ അതവർക്ക് ഉത്തമമാകുമായിരുന്നു. അല്ലാഹു വളരെ പൊറുക്കുന്നവനാണ്, കരുണാനിധിയാണ്.**

﴾4﴿ إِنَّ ٱلَّذِينَ നിശ്ചയമായും യാതൊരുകൂട്ടർ يُنَادُونَكَ അവൻ നിന്നെ വിളിക്കും مِن وَرَآءِ പിമ്പുറത്ത് (അപ്പുറത്ത്) നിന്ന് ٱلْحُجُرَٰتِ അറ (മുറി)കളുടെ أَكْثَرُهُمْ. അവരിലധികവും لَا يَعْقِلُونَ മനസ്സിലാക്കുന്നില്ല, ബുദ്ധികൊടുക്കുന്നില്ല ﴾5﴿ وَلَوْ أَنَّهُمْ അവരായിരുന്നെങ്കിൽ صَبَرُوا۟ ക്ഷമിച്ചിരുന്നു (എങ്കിൽ) حَتَّىٰ تَخْرُجَ നീ പുറപ്പെട്ടുവരുന്നതുവരെ إِلَيْهِمْ അവരിലേക്ക് لَكَانَ അതാകുമായിരുന്നു خَيْرًا لَّهُمْ അവർക്ക് ഉത്തമം, ഗുണം, കൂടുതൽ നല്ലത് وَٱللَّهُ അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَّحِيمٌ കരുണാനിധിയാണ്

---

നബി തിരുമേനി ﷺയുടെ പത്നിമാർക്ക് താമസിക്കുവാൻവേണ്ടി മദീനഃപള്ളിയുടെ പരിസരങ്ങളിൽ കെട്ടിയുണ്ടാക്കപ്പെട്ടിരുന്ന ചെറുകുടിലുകളെക്കുറിച്ചാണ് അറകൾ( الحجرات) എന്ന് പറഞ്ഞത്. തിരുമേനി ആ അറകളിൽ പോകുകയും താമസിക്കുകയും ചെയ്യുമായിരുന്നു. ഈത്തത്തടികൾകൊണ്ട് നിർമിക്കപ്പെട്ടിരുന്ന അവയുടെ മേൽപുരകൾ ഒരാൾക്ക് കയ്യെത്തത്തക്ക ഉയരത്തിൽ കമ്പിളി പാകിയതായിരുന്നു. വലീദുബ്നു അബ്ദിൽമലിക്ക് ഖലീഫഃയായിരുന്ന കാലത്ത് മദീനഃ പള്ളി വികസിപ്പിക്കുകയുണ്ടായി. അദ്ദേഹം പ്രസ്തുത കുടിലുകൾ നീക്കം ചെയ്ത് ആ സ്ഥലങ്ങൾ പള്ളിയിൽ ഉൾപ്പെടുത്തി, ഇത് നിമിത്തം പലരും വ്യസനിച്ചു കരയുകയുണ്ടായി. സഈദുബ്നുൽ മുസയ്യബ് (റ) പറഞ്ഞു: മദീനഃയിൽ ജനിച്ചു വളരുന്നവരും, വിദേശത്തുനിന്ന് വരുന്നവരും നബി തിരുമേനിﷺയുടെ ജീവിതരീതി എങ്ങനെയായിരുന്നുവെന്ന് കണ്ടു മനസ്സിലാക്കുമാറ് അവ അങ്ങനെത്തന്നെ വിട്ടേച്ചിരുന്നെങ്കിൽ എത്ര നന്നായേനേ!. പെരുമയും പത്രാസും കാണിക്കുന്നതിൽ ജനങ്ങൾക്ക് വിരസം തോന്നിക്കുവാൻ അത് പര്യാപ്തമാകുമായിരുന്നു.എങ്കിലും ഇ ൗ അദ്ധ്യായത്തിന്റെ പേര് (الحجرات) ആ അറകളുടെ ചരിത്രസ്മരണ ജനഹൃദയങ്ങളിൽ ലോകാവസാനം വരെ നിലനിറുത്തുകതന്നെ ചെയ്യുന്നു.

തമീം ഗോത്രക്കാരുടെ ഒരു നിവേദകസംഘം നബിﷺയുടെ അടുക്കൽ വരികയുണ്ടായി. മേൽ പ്രസ്താവിച്ച അറകളിൽ ഒന്നിലായിരുന്നു തിരുമേനി. തിരുമേനിയെ കാണുവാൻ ധൃതിപ്പെട്ടുകൊണ്ട് അവരിൽ ചിലർ തങ്ങളുടെ സഹജമായ പരുക്കൻ സ്വരത്തിൽ അറകളുടെ പിൻപുറത്തുനിന്ന്മുഹമ്മദേ,പുറത്തു വരൂ എന്ന് വിളിച്ചു ശൈ്വരം കെടുത്തുകയുണ്ടായി. സംസ്കാരം സിദ്ധിക്കാത്ത ഉൾനാട്ടുകാരായിരുന്നു അവർ. നബിﷺ പുറത്തുവന്നു. ദ്വുഹ്ർനമസ്കാരത്തിന് സമയമായിരുന്നു. തിരുമേനി നമസ്കാരത്തിന് തിരിഞ്ഞപ്പോൾ അവർ തിരുമേനിയെ പറ്റിക്കൂടി. ഞങ്ങൾ ഞങ്ങളുടെ കവിയെയും പ്രാസംഗികനെയും കൂട്ടിക്കൊണ്ട് വന്നിട്ടുണ്ട്. നമുക്കൊരു മത്സരപ്പരീക്ഷ നടത്താംഎന്നായി. *(*)* കവിതയുമായിട്ടല്ല നാം നിയോഗിക്കപ്പെട്ടിരിക്കുന്നത്. ആഭിജാത്യാഹങ്കാരത്തിനല്ല നമ്മോട് കല്പിക്കപ്പെ

---

***(*) ഗോത്രങ്ങൾതമ്മിൽ കവിതയിലും പ്രസംഗത്തിലും മത്സരങ്ങൾ നടത്തി ആഭിജാത്യം വർണിച്ച് ജയാപജയം നോക്കുന്നത് ജാഹിലിയ്യാ അറബികളുടെ പതിവായിരുന്നു.***

ട്ടിട്ടുള്ളതും എന്ന് പറഞ്ഞ് തിരുമേനി നമസ്കാരത്തിന് തിരിഞ്ഞു. നമസ്കാരാനന്തരം നടന്ന സംഭാഷണങ്ങൾക്ക് ശേഷം നിവേദകസംഘം ഇസ്ലാമിൽ വിശ്വസിക്കുകയും, നബിﷺയുടെ സമ്മാനം ലഭിച്ച് മടങ്ങിപ്പോകുകയും ചെയ്തു. നബിﷺയോട് ഇതുപോലെയുള്ള പെരുമാറ്റങ്ങൾ ഉണ്ടാകുവാൻ പാടില്ലെന്നാണ് ഈ വചനം മുഖേന അല്ലാഹു കൽപിക്കുന്നത്. മാന്യമല്ലാത്ത ഈ പെരുമാറ്റത്തിന് കാരണം, കാര്യങ്ങൾ ഗ്രഹിക്കുവാനുള്ള ബുദ്ധിയില്ലായ്മയാണെന്ന് 4 -ാം വചനത്തിന്റെ അന്ത്യഭാഗവും, അറിവില്ലായ്മകൊണ്ട് വരുന്ന ഇത്തരം കാര്യങ്ങൾ അല്ലാഹു പൊറുത്തുകൊടുക്കുമെന്ന് 5 -ാം വചനത്തിന്റെ അന്ത്യഭാഗവും ചൂണ്ടിക്കാട്ടുന്നു.

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ إِن جَآءَكُمْ فَاسِقٌۢ بِنَبَإٍ فَتَبَيَّنُوٓا۟ أَن تُصِيبُوا۟ قَوْمًۢا بِجَهَـٰلَةٍ فَتُصْبِحُوا۟ عَلَىٰ مَا فَعَلْتُمْ نَـٰدِمِينَ ﴿٦﴾

**﴾6﴿ ഹേ, വിശ്വസിച്ചവരേ, ദുർമാർഗിയായ ഒരാൾ നിങ്ങളുടെ അടുക്കൽ വല്ല വൃത്താന്തവും കൊണ്ടുവന്നാൽ, നിങ്ങൾ (അതിനെപ്പറ്റി അന്വേഷിച്ചു) വ്യക്തമായി അറിഞ്ഞുകൊള്ളുവിൻ; (അറിയാതെ) വിഡ്ഢിത്തത്തിൽ വല്ല ജനങ്ങൾക്കും നിങ്ങൾ ആപത്തുണ്ടാക്കുകയും, എന്നിട്ട് നിങ്ങൾ ചെയ്തതിന്റെ പേരിൽ നിങ്ങൾ ഖേദക്കാരായിത്തീരുകയും ചെയ്തേക്കുമെന്നതിനാൽ. [അതുകൊണ്ടാണ് ഇങ്ങനെ കല്പിക്കുന്നത്.]**

---

﴾6﴿ يَـٰٓأَيُّهَا ٱلَّذِينَ ഹേ, യാതൊരുകൂട്ടരേ ءَامَنُوٓا۟ വിശ്വസിച്ച إِن جَآءَكُمْ നിങ്ങളുടെ അടുക്കൽ വന്നാൽ فَاسِقٌۢ ഒരു ദുർമാർഗി, തോന്നിയവാസി, ദുർന്നടപ്പുകാരൻ بِنَبَإٍ വല്ല വൃത്താന്ത (വർത്തമാന)വുമായി فَتَبَيَّنُوٓا۟ എന്നാൽ നിങ്ങൾ വ്യക്തമായറിയണം (വ്യക്തമായന്വേഷിക്കുവിൻ) أَن تُصِيبُوا۟ നിങ്ങൾ ആപത്തുണ്ടാക്കുമെന്നതിനാൽ قَوْمًۢا വല്ല ജനങ്ങൾക്കും بِجَهَـٰلَةٍ വിഡ്ഢിത്തത്തിൽ, അറിയായ്മകൊണ്ട് فَتُصْبِحُوا۟ അങ്ങനെ (എന്നിട്ട്) നിങ്ങളായിത്തീരും عَلَىٰ مَا فَعَلْتُمْ നിങ്ങൾ ചെയ്തതിന്റെമേൽ نَـٰدِمِين ഖേദിക്കുന്നവർ

---

ഈ വചനത്തിന്റെ ആശയം വ്യക്തമാണ്. ധാർമികബോധവും, സൻമാർഗനിഷ്ഠയുമില്ലാത്തവർക്ക് എന്തും ചേരും. ഏത് വിഷയത്തിലും അവരെ സൂക്ഷിച്ചുവേണം വിശ്വസിക്കുവാൻ. അല്ലാത്തപക്ഷം പലപ്പോഴും തൃപ്തികരമല്ലാത്ത

ഭവിഷ്യത്തുകൾ നേരിട്ടേക്കും. അവരുടെ വാർത്തകളെ അടിസ്ഥാനമാക്കി- ശരിക്കും അന്വേഷണം നടത്തി സത്യാവസ്ഥ ബോധ്യപ്പെടാതെ- അന്യരുമായി ഇടപെടുമ്പോൾ പ്രത്യേകം സൂക്ഷിക്കേണ്ടതുണ്ടെന്ന് അല്ലാഹു ഉണർത്തുന്നു. സത്യാവസ്ഥ മനസ്സിലാക്കാതെ എടുക്കുന്ന നടപടികളെപ്പറ്റി അവസാനം ഖേദി ക്കേണ്ടിവരുക സാധാരണമാണല്ലോ. നമ്മുടെ നിത്യാനുഭവങ്ങളിൽതന്നെ ഇതിന് ധാരാളം ഉദാഹരണങ്ങൾ ലഭിച്ചേക്കും. ഒരു വർത്തമാനം ഒരാളിൽനിന്ന് കേട്ടാൽ അയാൾ ഒരു സൻമാർഗിയും വിശ്വസ്തനുമാണെങ്കിൽ അത് വിശ്വസിക്കാമെന്നും, അയാളുടെ സ്ഥിതിഗതികൾ അറിയപ്പെടാത്തപക്ഷം അത് അന്വേഷിക്കും മുമ്പ് അത് വിശ്വസിക്കരുതെന്നും ഈ വചനത്തിൽനിന്ന് മനസ്സിലാക്കുവാൻ കഴിയുമ ല്ലോ. ഈ ആയത്തിന്റെ താൽപര്യമനുസരിച്ചുതന്നെയാണ് ഹദീഥുകളുടെ നിവേ ദകൻമാരെല്ലാം സത്യവാൻമാരും മര്യാദക്കാരുമായിരിക്കണമെന്ന് ഹദീഥിന്റെ പണ്ഡിതന്മാർ നിഷ്കർഷവെച്ചിരിക്കുന്നതും. സത്യവാനും മര്യാദക്കാരനുമായി അറിയപ്പെടുന്നവരുടെ ഹദീഥ് സ്വീകരിക്കേണ്ടതാണെന്നും, സ്ഥിതിഗതികൾ അറി യപ്പെടാത്ത നിവേദകൻമാരുടെ ഹദീഥുകൾ സ്വീകാര്യമല്ലെന്നും, നിശ്ചയിക്കപ്പെ ട്ടിട്ടുള്ളതും ഇതിന്റെ അടിസ്ഥാനത്തിൽതന്നെ.

وَٱعْلَمُوٓا۟ أَنَّ فِيكُمْ رَسُولَ ٱللَّهِ ۚ لَوْ يُطِيعُكُمْ فِى كَثِيرٍ مِّنَ ٱلْأَمْرِ لَعَنِتُّمْ وَلَـٰكِنَّ ٱللَّهَ حَبَّبَ إِلَيْكُمُ ٱلْإِيمَـٰنَ وَزَيَّنَهُۥ فِى قُلُوبِكُمْ وَكَرَّهَ إِلَيْكُمُ ٱلْكُفْرَ وَٱلْفُسُوقَ وَٱلْعِصْيَانَ ۚ أُو۟لَـٰٓئِكَ هُمُ ٱلرَّٰشِدُونَ ﴿٧﴾

**《7》 അല്ലാഹുവിന്റെ റസൂൽ നിങ്ങളിൽ ഉണ്ടെന്ന് നിങ്ങൾ അറി ഞ്ഞിരിക്കണം. പല കാര്യങ്ങളിലും അദ്ദേഹം നിങ്ങളെ അനുസരിച്ചിരുന്നു വെങ്കിൽ നിങ്ങൾ വിഷമിച്ചു പോകു മായിരുന്നു.എങ്കിലും, സത്യവിശ്വാ സത്തെ അല്ലാഹു നിങ്ങൾക്ക് ഇഷ്ടമാ ക്കിത്തരുകയും, നിങ്ങളുടെ ഹൃദയങ്ങ ളിൽ അതിനെ അലങ്കാരമാക്കിത്തരു കയും ചെയ്തിരിക്കുകയാണ്; അവി ശ്വാസവും, ദുർന്നടപ്പും, അനുസരണ ക്കേടും അവൻ നിങ്ങൾക്ക് വെറുപ്പാ ക്കിത്തരുകയും ചെയ്തിരിക്കുന്നു. (അ ങ്ങനെയുള്ള) അക്കൂട്ടർതന്നെയാണ് തന്റേടമുള്ളവർ [സന്മാർഗികൾ];-**

فَضْلًا مِّنَ ٱللَّهِ وَنِعْمَةً ۚ وَٱللَّهُ عَلِيمٌ حَكِيمٌ ﴿٨﴾

**《8》 അല്ലാഹുവിങ്കൽനിന്നുള്ള ദയവും, അനുഗ്രഹവുമായിട്ടത്രെ (അങ്ങനെ ചെയ്തത്). അല്ലാഹു സർവ്വജ്ഞനും, അഗാധജ്ഞനുമാ കുന്നു.**

﴾7﴿ وَٱعۡلَمُوٓاْ അല്ലാഹു رَسُولَ ٱللَّهِ നിങ്ങള്‍ അറിയുക أَنَّ فِيكُمۡ നിങ്ങളിലുണ്ടെന്ന് അല്ലാഹുവിന്റെ റസൂല്‍ لَوۡ يُطِيعُكُمۡ അദ്ദേഹം നിങ്ങളെ അനുസരിച്ചിരുന്നെങ്കില്‍ فِي كَثِيرٖ പല തിലും مِّنَ ٱلۡأَمۡرِ കാര്യത്തില്‍നിന്ന് لَعَنِتُّمۡ നിങ്ങള്‍ വിഷമിക്കുമായിരുന്നു, കഷ്ടപ്പെട്ടിരുന്നു وَلَٰكِنَّ ٱللَّهَ എങ്കിലും അല്ലാഹു حَبَّبَ إِلَيۡكُمُ നിങ്ങള്‍ക്ക് ഇഷ്ടപ്പെടുത്തിത്തന്നിരിക്കുന്നു ٱلۡإِيمَٰنَ സത്യവിശ്വാസം وَزَيَّنَهُۥ അതിനെ അലങ്കാരമാക്കുകയും ചെയ്തു فِي قُلُوبِكُمۡ നിങ്ങളുടെ ഹൃദയങ്ങളില്‍ وَكَرَّهَ إِلَيۡكُمُ നിങ്ങള്‍ക്കവന്‍ വെറുപ്പാക്കുകയും ചെയ്തു ٱلۡكُفۡرَ അവിശ്വാസം وَٱلۡفُسُوقَ ദുര്‍മാര്‍ഗവും, ദുര്‍ന്നടപ്പും, തോന്നിയവാസവും وَٱلۡعِصۡيَانَ അനുസരണക്കേടും أُوْلَٰٓئِكَ هُمُ അക്കൂട്ടര്‍ തന്നെയാണ് ٱلرَّٰشِدُونَ തന്റേടമുള്ളവര്‍, നേര്‍മാര്‍ഗികള്‍ ﴾8﴿ فَضۡلٗا ദയവായിട്ട്, ഔദാര്യമായിക്കൊണ്ട് مِّنَ ٱللَّهِ അല്ലാഹുവില്‍നിന്നുള്ള وَنِعۡمَةٗ അനുഗ്രഹവും وَٱللَّهُ അല്ലാഹു عَلِيمٌ അറിയുന്നവനാണ് حَكِيمٞ അഗാധജ്ഞനാണ്, യുക്തിമാനാണ്

അല്ലാഹുവിന്റെ റസൂല്‍ നിങ്ങളുടെ ഇടയില്‍ ജീവിച്ചുകൊണ്ടിരിക്കുന്നു. നിങ്ങള്‍ അദ്ദേഹത്തെ ബഹുമാനിക്കേണ്ടതും അനുസരിക്കേണ്ടതുമുണ്ട്. നിങ്ങളുടെ നന്മ ഏതിലാണ് സ്ഥിതി ചെയ്യുന്നതെന്ന് നിങ്ങളെക്കാള്‍ അറിയുക അദ്ദേഹത്തിന്നാണ്. നേരെമറിച്ച് നിങ്ങളുടെ ഇഷ്ടത്തിനോ ആവശ്യത്തിനോ അദ്ദേഹം വഴങ്ങണമെന്ന് കരുതിയാല്‍ അത് പലപ്പോഴും നിങ്ങള്‍ക്ക് തന്നെ ആപത്തായിത്തീര്‍ന്നേക്കുമെന്ന് നിങ്ങള്‍ മനസ്സിലാക്കണം. സത്യവിശ്വാസത്തില്‍ നിങ്ങള്‍ക്ക് പ്രേമവും, അവിശ്വാസത്തിലും ദുര്‍ന്നടപ്പിലും വെറുപ്പും ജനിപ്പിച്ചു തന്നത് അല്ലാഹുവാണ്. അത് അവന്റെ അനുഗ്രഹവും ദയവും നിമിത്തം നിങ്ങള്‍ക്ക് സിദ്ധിച്ച മഹാഭാഗ്യമത്രെ. എന്നിരിക്കെ, റസൂലിന്റെ ഹിതത്തിനും കല്‍പനക്കും എതിരായി ഒരു താല്‍പര്യവും നിങ്ങള്‍ക്ക് ഉണ്ടായിക്കൂടാത്തതാണ് എന്നൊക്കെയാണ് അല്ലാഹു ഉണര്‍ത്തുന്നത്. ولو اتبع الحق اهواءهم لفسدت السماوات والأرض ومن فيهن –المؤمنون (യഥാര്‍ത്ഥം അവരുടെ ഇച്ഛകളെ അനുസരിച്ചുകൊണ്ടായിരുന്നെങ്കില്‍ ആകാശങ്ങളും, ഭൂമിയും, അവയിലുള്ളവരും കുഴപ്പത്തിലാകുമായിരുന്നു. (സൂ: മുഅ്മിനൂന്‍ 71.)

യഥാര്‍ത്ഥമായ സത്യവിശ്വാസം മൂന്ന് ഘടകങ്ങള്‍ ഉള്‍ക്കൊള്ളുന്നു. ഒന്ന്: മനസ്സുകൊണ്ടുള്ള വിശ്വാസം, (تصديق بالقلب) രണ്ട്: നാവുകൊണ്ട് അത് ഏറ്റുപറയലും പ്രഖ്യാപിക്കലും. (اقرار باللسان) മൂന്ന്: വിശ്വാസം പ്രകടമാക്കുന്ന പ്രവര്‍ത്തനങ്ങള്‍. (عمل بالأركان) ഈ മൂന്നിന്റെയും മറുവശങ്ങളാണ് അവിശ്വാസം, ദുര്‍ന്നടപ്പ്, അനുസരണക്കേട് (الكفر والفسوق والعصيان) എന്നിവ സൂചിപ്പിക്കുന്നത്. ഈ മൂന്ന് കാര്യങ്ങളോടും വെറുപ്പുണ്ടാകുമ്പോഴാണ് സത്യവിശ്വാസം സാക്ഷാല്‍കൃതമാകുന്നത്. ഈ നില പ്രാപിച്ചവരാണ് തന്റേടം തികഞ്ഞവരും നേര്‍മാര്‍ഗികളും. (أولئك هم الراشدون) അനസ് (റ) പ്രസ്താവിച്ചതായി അഹ്മദ് (റ) നിവേദനം ചെയ്യു

ന്നു. ഇസ്‌ലാംപരസ്യവും, ഇ ൗമാൻഹൃദയത്തിലുമാകുന്നു എന്ന് നബി ﷺ പറയാറുണ്ടായിരുന്നു. പിന്നീട് നെഞ്ചിലേക്ക് ചൂണ്ടിക്കൊണ്ട് തക്വ്‌വാ ഇവിടെയാണ് എന്ന് മൂന്ന് പ്രാവശ്യം പറയുകയും ചെയ്തിരുന്നു.15 -ാം വചനത്തിൽ കൂടുതൽ വിവരം കാണാം. ان شاء الله

അടുത്ത വചനങ്ങളിൽ സത്യവിശ്വാസികൾ അനുഷ്ഠിക്കേണ്ടുന്ന പല സാമൂഹ്യമര്യാദകളും വിവരിക്കുന്നു:

وَإِن طَآئِفَتَانِ مِنَ ٱلْمُؤْمِنِينَ ٱقْتَتَلُوا۟ فَأَصْلِحُوا۟ بَيْنَهُمَا ۖ فَإِنۢ بَغَتْ إِحْدَىٰهُمَا عَلَى ٱلْأُخْرَىٰ فَقَٰتِلُوا۟ ٱلَّتِى تَبْغِى حَتَّىٰ تَفِىٓءَ إِلَىٰٓ أَمْرِ ٱللَّهِ ۚ

**﴾9﴿ സത്യവിശ്വാസികളിൽനിന്നുള്ള രണ്ട് വിഭാഗങ്ങൾ പരസ്പരം സമരത്തിലായാൽ, നിങ്ങൾ അവതമ്മിൽ (യോജിപ്പിച്ചു) നന്നാക്കുവിൻ. എന്നിട്ട്, അവയിലൊന്ന് മറ്റേതിന്റെമേൽ അതിക്രമം നടത്തിയെങ്കിൽ, അതിക്രമം നടത്തുന്ന വിഭാഗം അല്ലാഹുവിന്റെ ആജ്ഞയിലേക്ക് മടങ്ങി [ഒതുങ്ങി] വരുന്നതുവരെ നിങ്ങൾ അതിനോട് സമരം നടത്തുവിൻ.**

فَإِن فَآءَتْ فَأَصْلِحُوا۟ بَيْنَهُمَا بِٱلْعَدْلِ وَأَقْسِطُوٓا۟ ۖ إِنَّ ٱللَّهَ يُحِبُّ ٱلْمُقْسِطِينَ ﴿٩﴾

**അങ്ങനെ, അത് മടങ്ങിയെങ്കിൽ, അപ്പോൾ അവ രണ്ടിനുമിടയിൽ നീതിയനുസരിച്ച് നന്നാക്കിത്തീർക്കുവിൻ; നിങ്ങൾ നീതിമുറ പാലിക്കുകയും ചെയ്യണം. നിശ്ചയമായും നീതിമുറ പാലിക്കുന്നവരെ അല്ലാഹു ഇഷ്ടപ്പെടുന്നു.**

إِنَّمَا ٱلْمُؤْمِنُونَ إِخْوَةٌ فَأَصْلِحُوا۟ بَيْنَ أَخَوَيْكُمْ ۚ وَٱتَّقُوا۟ ٱللَّهَ لَعَلَّكُمْ تُرْحَمُونَ ﴿١٠﴾

**﴾10﴿ നിശ്ചയമായും, സത്യവിശ്വാസികൾ സഹോദരങ്ങൾ മാത്രമാണ്. അതിനാൽ, നിങ്ങളുടെ രണ്ട് സഹോദരങ്ങൾക്കിടയിൽ നിങ്ങൾ നന്നാക്കിക്കൊള്ളുക. നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുക. നിങ്ങൾ കരുണ ചെയ്യപ്പെട്ടേക്കാം.**

﴾9﴿ وَإِن എങ്കിൽ ... പക്ഷം طَآئِفَتَانِ രണ്ട് വിഭാഗങ്ങൾ مِنَ ٱلْمُؤْمِنِينَ സത്യവിശ്വാസികളിൽ നിന്ന് ٱقْتَتَلُوا۟ അവർ സമരം (യുദ്ധം, കൊല, ശണ്ഠ) ചെയ്തു(വെങ്കിൽ) فَأَصْلِحُوا۟ എന്നാൽ നിങ്ങൾ നന്നാക്കുവിൻ, സന്ധിയാക്കുവിൻ بَيْنَهُمَا അവ രണ്ടും തമ്മിൽ فَإِنۢ بَغَتْ എന്നിട്ട് അതിക്രമം നടത്തിയെങ്കിൽ, ധിക്കാരം ചെയ്താൽ إِحْدَىٰهُمَا ആ രണ്ടിലൊന്ന് عَلَى ٱلْأُخْرَىٰ മറ്റേതിന്റെ മേൽ فَقَـٰتِلُوا എന്നാൽ നിങ്ങൾ സമരം നടത്തുവിൻ ٱلَّتِى تَبْغِى അതിക്രമം (ധിക്കാരം) ചെയ്യുന്നതിനോട് حَتَّىٰ تَفِىٓءَ അത് മടങ്ങി (ഒതുങ്ങി, അടങ്ങി) വരുന്നത്‌വരെ إِلَىٰٓ أَمْرِ ٱللَّهِ അല്ലാഹുവിന്റെ ആജ്ഞ (കല്പന)യിലേക്ക് فَإِن فَآءَتْ എനി അത് മടങ്ങിയാൽ فَأَصْلِحُوا അപ്പോൾ നിങ്ങൾ നന്നാക്കുവിൻ بَيْنَهُمَا രണ്ടിനുമിടയിൽ بِٱلْعَدْلِ നീതിയനുസരിച്ച് وَأَقْسِطُوٓا നിങ്ങൾ നീതിമുറ പാലിക്കുകയും ചെയ്യുവിൻ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു يُحِبُّ ഇഷ്ടപ്പെടുന്നു, സ്നേഹിക്കും ٱلْمُقْسِطِينَ നീതിമുറ പാലിക്കുന്നവരെ ﴾10﴿ إِنَّمَا ٱلْمُؤْمِنُونَ നിശ്ചയമായും സത്യവിശ്വാസികൾ إِخْوَةٌ സഹോദരങ്ങൾതന്നെ, (മാത്രമാണ്) فَأَصْلِحُوا ആകയാൽ നിങ്ങൾ നന്നാക്കുവിൻ بَيْنَ أَخَوَيْكُمْ നിങ്ങളുടെ രണ്ട് സഹോദരങ്ങൾക്കിടയിൽ وَٱتَّقُوا۟ ٱللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കയും ചെയ്യുവിൻ لَعَلَّكُمْ നിങ്ങളായേക്കാം, നിങ്ങളാകുവാൻ تُرْحَمُونَ കരുണ ചെയ്യപ്പെടും

---

രണ്ട് വിഭാഗം മുസ്‌ലിംകൾക്കിടയിൽ വഴക്കും ശണ്ഠയും കൂടുമ്പോൾ മറ്റുള്ളവർ- നേതാക്കൾ വിശേഷിച്ചും- അവർക്കിടയിൽ സന്ധിയാക്കി നന്നാക്കിത്തീർക്കുന്നത് അവരുടെ കടമയാണ്. നല്ല വാക്ക് പറഞ്ഞും, സദുപദേശം നൽകിയും, അല്ലാഹുവിന്റെ വിധി വിലക്കുകളെ ഓർമിപ്പിച്ചും ഇത് നിർവ്വഹിക്കാം. എത്ര പരിശ്രമിച്ചിട്ടും ഒരു വിഭാഗക്കാർ നീതിക്കും നിയതിക്കും വഴങ്ങാതെ അക്രമം തുടരുകയാണെങ്കിൽ- അതല്ലെങ്കിൽ ഇരുവിഭാഗവും തമ്മിൽ നന്നായിപ്പിരിഞ്ഞ ശേഷം ഒരു വിഭാഗം വീണ്ടും അക്രമത്തിന് മുതിരുന്ന പക്ഷം- നീതി നിയമങ്ങൾ അനുസരിക്കുവാൻ തയ്യാറാകുന്നതുവരെ അക്രമവിഭാഗത്തിനെതിരിൽ മറ്റുള്ളവർ പൊരുതുകയും ചെയ്യണം. അങ്ങനെ, സത്യത്തിന്റെയും നീതിയുടെയും പക്ഷത്തിന് സഹായം നൽകണം. രണ്ട് കക്ഷികളും അവരുടെ ജയാപജയം നോക്കിക്കൊള്ളട്ടെ എന്ന് വെച്ച് മൗനവലംബിക്കുവാൻ സമുദായത്തിന് പാടില്ല. ഇങ്ങനെ ചെയ്താൽ അക്രമത്തിന്റെ കക്ഷി സത്യത്തിന് വഴങ്ങുവാൻ നിർബന്ധിതമാകും. അപ്പോഴും ഇരുകൂട്ടർക്കുമിടയിൽ നീതിയുടെ അടിസ്ഥാനത്തിൽ ഒത്തുതീർപ്പുണ്ടാക്കി നന്നാക്കി പിരിച്ചുവിടണം. അക്രമത്തിന് മുതിർന്നതിന്റെ പേരിൽ ആ കക്ഷിക്ക് നീതി നിഷേധിക്കപ്പെട്ടുകൂടാത്തതാണ്. ഏതൊരു കാര്യത്തിലും- ആരോടും- നീതിമുറ പാലിക്കുന്നത് സത്യവിശ്വാസികളുടെ കടമയത്രെ. ഏതെങ്കിലും വിധേന കക്ഷികളെ യോജിപ്പിച്ചാൽ പോരാ, ഓരോ ഇടപെ

ടലും അല്ലാഹുവിന്റെ വിധിവിലക്കുകൾക്ക് യോജിച്ചതാണോ, നീതിയുക്തമാണോ എന്നുകൂടി സൂക്ഷിക്കേണ്ടതുണ്ട്. ഇങ്ങനെയുള്ളവരെ അല്ലാഹുവിന് വളരെ ഇഷ്ടമാകുന്നു.

സത്യവിശ്വാസികൾ അന്യോന്യമുള്ള ബന്ധം അഭേദ്യമാണ്. അതെ, അവർ സഹോദരൻമാരാണ്, ജ്യേഷ്ഠാനുജൻമാരാണ്. ഒരേ സ്രഷ്ടാവിൽ, ഒരേ രക്ഷിതാവിൽ, ഒരേ ആദർശത്തിൽ, ഒരേ നിയമസംഹിതയിൽ വിശ്വസിക്കുന്നവ രാണവർ. അവരുടെ വിചാരവികാരങ്ങളും, ഉദ്ദേശ്യലക്ഷ്യങ്ങളും, ആചാരാനുഷ്ഠാ നങ്ങളും എല്ലാം ഒന്നാണ്; ഒന്നായിരിക്കണം. അതുകൊണ്ട് ആ കുടുംബസമൂ ഹത്തിൽ ഉൾപ്പെട്ട രണ്ട് സഹോദരങ്ങൾ തമ്മിൽ വഴക്കും വക്കാണവും ഉണ്ടായി ക്കൂടാ. വല്ലതും ഉണ്ടായിക്കഴിഞ്ഞാൽ, മറ്റുള്ളവർ അവരെ തമ്മിൽ ഒത്തിണക്കി യോജിപ്പിക്കൽ അവരുടെ ഒഴിച്ചുകൂടാത്ത കടമയുമാണ്. കടമ മാത്രമല്ല, സമുദാ യത്തിന്റെ നിലനിൽപ്പിനും അഭിവൃദ്ധിക്കും അനുപേക്ഷണീയവുമാണത്. പക്ഷേ, ഇന്നത്തെ മുസ്ലിം സമുദായത്തിന്റെ നിലയോ?! തുച്ഛമായ കാരണങ്ങളെച്ചൊല്ലി വ്യക്തികൾ തമ്മിലും, സംഘങ്ങൾ തമ്മിലും, സംഘടനകൾ തമ്മിലും ഛിദ്രി ക്കുന്നു! കലഹിക്കുന്നു! തമ്മിൽ ഒത്തുതീർപ്പുണ്ടാക്കുവാനും, നല്ല നിലയിൽ യോജിപ്പിക്കുവാനും ശ്രമിക്കുന്നതിന് പകരം ഛിദ്രം മൂർച്ഛിപ്പിക്കുവാനാണ് ഇന്ന് കൂടുതൽ ആളെ കാണുന്നത്. ശത്രുക്കൾ ഈ തക്കം ഉപയോഗപ്പെടുത്തുകയും ചെയ്യുന്നു! അല്ലാഹുവിൽ ശരണം!

അനസ് (റ) പ്രസ്താവിക്കുന്നു:- നബി ﷺ പറഞ്ഞു: നിന്റെ സഹോദരനെ അവൻ അക്രമിയായാലും അക്രമിക്കപ്പെട്ടവനായാലും നീ സഹായിക്കുക. ഞാൻ ചോദിച്ചു: റസൂലേ, ഇതാ, അക്രമിക്കപ്പെട്ടവനായിരിക്കെ എനിക്കവനെ സഹാ യിക്കാം. എന്നാൽ, അവൻ അക്രമിയായിരിക്കെ ഞാൻ എങ്ങനെ അവനെ സഹാ യിക്കും?തിരുമേനി പറഞ്ഞു: നീ അവനെ അക്രമത്തിൽനിന്ന് തടയണം. അതാണ് നീ അവന് ചെയ്യുന്ന സഹായം. (ബു.)മറ്റൊരു ഹദീഥിൽ നബി ﷺപറ യുന്നു: നീതിപാലകൻമാരായ ആളുകൾ അല്ലാഹുവിന്റെ അടുക്കൽ പ്രകാശ ത്തിന്റെ പീഠങ്ങളിലായിരിക്കും. അതായത്, തങ്ങളുടെ സ്വന്തക്കാരുടെ കാര്യത്തി ലും, തങ്ങൾക്ക് അധികാരം നൽകപ്പെട്ടിട്ടുള്ള വിഷയത്തിലും വിധി കൽപിക്കു ന്നതിൽ നീതി പ്രവർത്തിക്കുന്ന ആളുകൾ(മു.) മുസ്ലിംകൾ തമ്മിലുള്ള സാഹോ ദര്യബന്ധത്തെ വിശദീകരിക്കുന്ന നബിവചനങ്ങൾ ധാരാളം ഇവിടെ ഉദ്ധരിക്കു വാനുണ്ട്. ഒന്ന് രണ്ട് വചനങ്ങളെങ്കിലും ഈ സന്ദർഭത്തിൽ നാം ഓർമിക്കുക:-

നബി ﷺ പറയുന്നു:-

1) നിങ്ങൾ പരസ്പരം അസൂയപ്പെടരുത്, അന്യോന്യം (മത്സരിച്ചു ചര ക്കുകൾക്ക്) വില കയറ്ററുത്, അന്യോന്യം ഈർഷ്യത വെക്കരുത്, അന്യോന്യം (സഹായിക്കാതെ) പിൻമാറിപ്പോകരുത്. ചിലർ ചിലരുടെ കച്ചവടത്തിനുമീതെ (അത് നിലവിലിരിക്കെ) കച്ചവടം നടത്തരുത്. അല്ലാഹുവിന്റെ അടിയാന്മാരേ,

നിങ്ങൾ സഹോദരൻമാരായിരിക്കുവിൻ! മുസ്‌ലിം, മുസ്‌ലിമിന്റെ സഹോദരനാണ്. അവൻ അവനെ അക്രമിക്കുകയില്ല, അവനെ കൈവെടിയുകയില്ല, അവനെ അവഗണിക്കുകയില്ല. (നെഞ്ചിലേക്ക് ചൂണ്ടിക്കാട്ടിക്കൊണ്ട്;) തക്‌വാ(ഭയഭക്തി) ഇവിടെയാണ്; തക്‌വാഇവിടെയാണ്; തക്‌വാഇവിടെയാണ്. ഒരു മനുഷ്യൻ അവന്റെ മുസ്‌ലിം സഹോദരനെ അവഗണിക്കുന്നതുതന്നെ മതി, അവന് ആപത്തിന്! (കൂടുതലൊന്നും വേണ്ടാ) മുസ്‌ലിമിന്റെ സർവ്വസ്വവും മുസ്‌ലിമിന് ഹറാം (നിഷിദ്ധം) ആകുന്നു. അതെ, അവന്റെ രക്തവും, അവന്റെ ധനവും, അവന്റെ മാനവും. (മു)

2) നിങ്ങളിൽ ഒരാൾ തന്റെ ദേഹത്തിന് എന്ത് ഇഷ്ടപ്പെടുന്നുവോ അത് തന്റെ സഹോദരനും ഇഷ്ടപ്പെടുന്നത്വരെ അവൻ സത്യവിശ്വാസിയാവുകയില്ല. (ബു; മു.) അൽപം ആലോചിച്ചുനോക്കിയാൽ, മുസ്‌ലിംകളുടെ സാമുദായികവും, സാമൂഹ്യവുമായ കടമകളെല്ലാം ഉൾക്കൊള്ളുന്നതാണ് ഈ ഹദീഥ് എന്ന് കാണാം.

രണ്ട് വിഭാഗങ്ങൾ സമരത്തിലായാൽ( وإن طائفتان الخ) എന്ന് പറഞ്ഞിരിക്കകൊണ്ട് ഓരോ വശത്തും ഒന്നിലധികം ആളുകളുണ്ടാകുമ്പോൾ മാത്രമേ അവർ തമ്മിൽ നന്നാക്കുവാൻ ശ്രമിക്കേണ്ടതുള്ളൂ എന്നർത്ഥമില്ല. രണ്ട് വ്യക്തികൾ തമ്മിൽ ശണ്ഠകൂടിയാലും ഈ കല്പന ബാധകം തന്നെ. ഇമാം ബുഖാരി (റ) ചൂണ്ടിക്കാട്ടിയത്പോലെ, തൊട്ട വചനത്തിൽ നിങ്ങളുടെ രണ്ട് സഹോദരൻമാർക്കിടയിൽ നിങ്ങൾ നന്നാക്കുവിൻ ( وأصلحوا بين أخويكم) എന്ന് പറഞ്ഞിട്ടുള്ളതിൽനിന്നും മറ്റും ഇത് വ്യക്തമാണ്. സത്യവിശ്വാസികളുടെ സൽക്കർമങ്ങൾമുഖേന സത്യവിശ്വാസം ശക്തിപ്പെടുകയും, ദുഷ്ക്കർമങ്ങൾ മുഖേന അത് ക്ഷയിച്ച് പോകുകയും ചെയ്യുന്നു. പക്ഷേ, കുഫ്റോ, ശിർക്കോ (അവിശ്വാസമോ ബഹുദൈവ വിശ്വാസമോ) അല്ലാത്ത ഏതെങ്കിലും പാപം ചെയ്തതിന്റെ പേരിൽ ഒരാളെപ്പറ്റി- ചില തൽപരകക്ഷികൾ പറയുന്നത്പോലെ- അയാൾ ഇസ്‌ലാമിന് പുറത്ത് പോയെന്നോ, അവിശ്വാസിയാണെന്നോ പറയുവാൻ പാടില്ലെന്നും ഈ വചനങ്ങളിൽനിന്ന് മനസ്സിലാക്കാം. പരസ്പരം കൊലവരെയുള്ള സമരം നടത്തുന്ന രണ്ട് വിഭാഗക്കാർക്കിടയിൽ നന്നാക്കണമെന്ന് പറഞ്ഞപ്പോൾ, രണ്ട് കൂട്ടരെയും സത്യവിശ്വാസികളിൽപെട്ടവർ(من المؤمنين) എന്നാണല്ലോ അല്ലാഹു വിശേഷിപ്പിച്ചത്. തുടർന്നുകൊണ്ട് അവർ സഹോദരങ്ങളാണെന്നും ചൂണ്ടിക്കാട്ടിയിരിക്കുന്നു.

## വിഭാഗം- 2

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا يَسْخَرْ قَوْمٌ

﴾11﴿ ഹേ, വിശ്വസിച്ചവരേ,

مِّن قَوْمٍ عَسَىٰٓ أَن يَكُونُوا۟ خَيْرًا مِّنْهُمْ وَلَا نِسَآءٌ مِّن نِّسَآءٍ عَسَىٰٓ أَن يَكُنَّ خَيْرًا مِّنْهُنَّ ۖ

ഒരു ജനത (വേറെ) ഒരു ജനതയെ പ്പറ്റി പരിഹസിക്കരുത്. ഇവര്‍ [പരിഹസിക്കപ്പെടുന്നവര്‍] അവരെക്കാള്‍ നല്ലവരായിരുന്നേക്കാം. സ്ത്രീകള്‍ സ്ത്രീകളെപ്പറ്റിയും അരുത്. ഇവര്‍ [പരിഹസിക്കപ്പെടുന്ന സ്ത്രീകള്‍] അവരെക്കാള്‍ നല്ലവരായിരുന്നേക്കാം.

وَلَا تَلْمِزُوٓا۟ أَنفُسَكُمْ وَلَا تَنَابَزُوا۟ بِٱلْأَلْقَـٰبِ ۖ

നിങ്ങള്‍ നിങ്ങളെത്തന്നെ [തമ്മതമ്മില്‍] കുറവാക്കുകയും ചെയ്യരുത്. (അസഭ്യമായ) അര്‍ത്ഥപ്പേരുകളില്‍ അന്യോന്യം വിളിച്ചപമാനിക്കുകയും അരുത്.

بِئْسَ ٱلِٱسْمُ ٱلْفُسُوقُ بَعْدَ ٱلْإِيمَـٰنِ ۚ وَمَن لَّمْ يَتُبْ فَأُو۟لَـٰٓئِكَ هُمُ ٱلظَّـٰلِمُونَ ﴿١١﴾

സത്യവിശ്വാസത്തിന് ശേഷം ദുഷ്ടപ്പേര് (ഉപയോഗിക്കല്‍) എത്ര ചീത്ത! ആര്‍ പശ്ചാത്തപിക്കുന്നില്ലയോ അക്കൂട്ടരത്രെ അക്രമികള്‍.

---

﴾11﴿ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ഹേ, വിശ്വസിച്ചവരേ لَا يَسْخَرْ പരിഹസിക്കരുത്, കളിയാക്കരുത് قَوْمٌ ഒരു ജനത, ചിലപുരുഷന്‍മാര്‍ مِّن قَوْمٍ ഒരു ജനതയെ عَسَىٰٓ أَن يَكُونُوا۟ അവര്‍ ആയിരുന്നേക്കാം خَيْرًا مِّنْهُمْ അവരെക്കാള്‍ ഉത്തമം, നല്ലവര്‍ وَلَا نِسَآءٌ സ്ത്രീകളും അരുത് مِّن نِّسَآءٍ സ്ത്രീകളെപ്പറ്റി عَسَىٰٓ أَن يَكُنَّ അവര്‍ ആയിരുന്നേക്കാം خَيْرًا مِّنْهُنَّ അവരെക്കാള്‍ ഉത്തമം وَلَا تَلْمِزُوٓا۟ നിങ്ങള്‍ കുറവാക്കുക (അപമാനിക്കുക, കുത്തിപ്പറയുക)യും അരുത് أَنفُسَكُمْ നിങ്ങളെത്തന്നെ, നിങ്ങളുടെ ദേഹങ്ങളെ وَلَا تَنَابَزُوا۟ അന്യോന്യം (വിളിച്ചു) അപമാനിക്കയും അരുത് بِٱلْأَلْقَـٰبِ അര്‍ത്ഥപ്പേര് (സ്ഥാനപ്പേരു)കള്‍കൊണ്ട് بِئْسَ വളരെ ചീത്ത, എത്ര മോശം ٱلِٱسْمُ ٱلْفُسُوقُ ദുഷ്ടപ്പേര്, ചീത്ത നാമം, തോന്ന്യാസപ്പേര് بَعْدَ ٱلْإِيمَـٰنِ സത്യവിശ്വാസത്തിന്ശേഷം وَمَن لَّمْ يَتُبْ ആര്‍ പശ്ചാത്തപിച്ചില്ലയോ فَأُو۟لَـٰٓئِكَ هُمُ എന്നാല്‍ അക്കൂട്ടര്‍ തന്നെ

ٱلظَّـٰلِمُونَ അക്രമികൾ

---

قوم (ക്വൗമ്) എന്ന വാക്കിന് ജനത, ജനങ്ങൾഎന്നൊക്കെയാണ് വാക്കർത്ഥം. പക്ഷേ, പുരുഷൻമാരെമാത്രം ഉദ്ദേശിച്ചും, സ്ത്രീകളെയും കൂടി ഉദ്ദേശിച്ചും, അത് ഉപയോഗിക്കപ്പെടാറുണ്ട്. ഒരാൾക്ക് എന്തെങ്കിലും പോരായ്മയോ ന്യൂനതയോ ഉണ്ടായെന്ന് വരാം. അതേ സമയത്ത് അയാൾക്ക് മറ്റ് ചില നന്മകളും മെച്ചങ്ങളും ഉണ്ടായിരിക്കുകയും ചെയ്യും. ഒരാൾ പ്രത്യക്ഷത്തിൽ, കുറ്റമറ്റവനാണെങ്കിലും, യഥാർത്ഥത്തിൽ ദുഷിച്ചവനായിരിക്കാം. ചുരുക്കത്തിൽ, ആരെല്ലാമാണ് ഉത്തമരെന്നും, ആരെല്ലാമാണ് അധമരെന്നും തീർച്ചപ്പെടുത്തുവാൻവയ്യ. അതുകൊണ്ട് പുരുഷനായാലും, സ്ത്രീയായാലും ഒരാൾക്ക് ഒരാളെ പരിഹസിക്കുവാൻ അർഹതയില്ല എന്നത്രെ അല്ലാഹു സത്യവിശ്വാസികളെ അറിയിക്കുന്നത്.

സത്യവിശ്വാസികളെല്ലാം ഒരേ കുടുംബാംഗങ്ങളും സഹോദരൻമാരുമാണെന്ന് കഴിഞ്ഞ വചനത്തിൽ പ്രസ്താവിച്ചുവല്ലോ.ഒരേ ശരീരത്തിന്റെ അവയവത്തോടാണ് ഒരു ഹദീഥിൽ നബി തിരുമേനി ﷺമുസ്‌ലിംകളെ ഉപമിച്ചിരിക്കുന്നത്. എന്നിരിക്കെ, ഒരാൾ മറ്റേയാളെ പരിഹസിക്കുകയോ, അപമാനിക്കുകയോ ചെയ്യുമ്പോൾ ആ കുടുംബത്തിലെ ഒരു അംഗമെന്ന നിലക്ക് അതിലൊരു പങ്ക് അവനെയും ബാധിക്കുന്നു. നിങ്ങൾ നിങ്ങളെത്തന്നെ കുറവാക്കരുത് (لا تلمزوا أنفسكم) എന്ന പ്രയോഗം വഴി ഇങ്ങനെയുള്ള വസ്തുതകൾ ചൂണ്ടിക്കാട്ടുന്നു. ഒരാളുടെ ഏതെങ്കിലും തരത്തിലുള്ള ഉയർച്ചയോ താഴ്ചയോ കുറിക്കുന്ന പേരുകൾക്കാണ് الألقاب (അർത്ഥപ്പേരുകൾ) എന്ന് പറയുന്നത്. ഹാസ്യനാമങ്ങൾ, പരിഹാസപ്പേരുകൾ മുതലായവ ഉപയോഗിച്ച് നിന്ദിക്കുന്നതിനെയാണ് ഇവിടെ വിരോധിക്കുന്നത്. നേരെമറിച്ച് യോഗ്യതയെയോ, സ്നേഹത്തെയോ കുറിക്കുന്ന പേരുകൾ ഉപയോഗിക്കുന്നതിന് വിരോധമില്ല. അത് നല്ലതും കൂടിയാകുന്നു.

സത്യവിശ്വാസം സ്വീകരിച്ചുകഴിഞ്ഞാൽ പിന്നെ ദുഷിച്ച പേരുകൾ ഉപയോഗിക്കുന്നത് വളരെ ചീത്തയാണ് (بئس الإسم الفسوق بعد الإيمان) എന്ന് പറഞ്ഞിരിക്കുന്നത് പ്രത്യേകം ശ്രദ്ധാർഹമാകുന്നു. അതൊന്നും സത്യവിശ്വാസികൾക്ക് യോജിച്ചതല്ല; ഇസ്‌ലാമിക സംസ്കാരത്തിന് നിരക്കുകയുമില്ല; ജാഹിലിയ്യാ സമ്പ്രദായമാണ്; സംസ്കാര വിരുദ്ധവുമാണ്; മുസ്‌ലിംകളുടെ വായിൽനിന്ന് അത്തരം വാക്കുകൾ പുറത്തുവരുകയോ, മുസ്‌ലിംകളെപ്പറ്റി അവ ഉപയോഗിക്കുകയോ ചെയ്തുകൂടാ എന്നൊക്കെയാണ് അതിന്റെ താൽപര്യം.

നബി ﷺ അരുളിച്ചെയ്തതായി ഇബ്നുമസ്ഊദ് (റ) ഉദ്ധരിക്കുന്നു: ليس المؤمن بالطعان ولا اللعان ولا الفاحش ولا البذي –الترمذي و البيهقي (സാരം: സത്യവിശ്വാസി കുത്തിപ്പറയുന്നവനായിരിക്കില്ല, ശപിച്ചു പറയുന്നവനുമായിരിക്കയില്ല. ദുഷ്ടനുമായിരിക്കയില്ല. അസഭ്യം പുലമ്പുന്നവനുമായിരിക്കയില്ല. (തി; ബ.) ഒരാളുടെ പക്കൽനിന്ന്

അങ്ങനെ വല്ല വീഴ്ചയും വന്നുപോയാൽ ഉടനെ പശ്ചാത്തപിച്ചുമടങ്ങണം.എന്നാൽ അല്ലാഹു പൊറുത്തുകൊടുക്കും. മടങ്ങാത്തപക്ഷം അത് അക്രമവും ശിക്ഷാർഹവുമാണ് എന്നൊക്കെ അവസാനത്തെ വാക്യം ഓർമിപ്പിക്കുന്നു.

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱجْتَنِبُوا۟ كَثِيرًا مِّنَ ٱلظَّنِّ إِنَّ بَعْضَ ٱلظَّنِّ إِثْمٌ ۖ وَلَا تَجَسَّسُوا۟ وَلَا يَغْتَب بَّعْضُكُم بَعْضًا ۚ أَيُحِبُّ أَحَدُكُمْ أَن يَأْكُلَ لَحْمَ أَخِيهِ مَيْتًا فَكَرِهْتُمُوهُ ۚ وَٱتَّقُوا۟ ٱللَّهَ ۚ إِنَّ ٱللَّهَ تَوَّابٌ رَّحِيمٌ ﴿١٢﴾

**﴾12﴿ ഹേ, വിശ്വസിച്ചവരേ, ഊഹത്തിൽ നിന്ന് മിക്കതിനെയും നിങ്ങൾ വർജ്ജിക്കുവിൻ. (കാരണം) നിശ്ചയമായും ഊഹത്തിൽ ചിലത് കുറ്റ (കര) മായിരിക്കും. നിങ്ങൾ ചാരവൃത്തി നടത്തുകയും ചെയ്യരുത്. നിങ്ങളിൽ ചിലർ ചിലരെപ്പറ്റി (അവരുടെ അഭാവത്തിൽ) ദൂഷണം പറയുകയും അരുത്. തന്റെ സഹോദരൻ മരണപ്പെട്ടവനായിരിക്കെ അവന്റെ മാംസം തിന്നുന്നത് നിങ്ങളിലൊരാൾ ഇഷ്ടപ്പെടുമോ?! എന്നാൽ, അത് നിങ്ങൾ വെറുക്കുന്നു. [അതുപോലെ ഒന്നത്രെ പരദൂഷണവും.] നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുക. നിശ്ചയമായും അല്ലാഹു, പശ്ചാത്താപം സ്വീകരിക്കുന്നവനാണ്, കരുണാനിധിയാണ്.**

---

**﴾12﴿** يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ഹേ വിശ്വസിച്ചവരേ ٱجْتَنِبُوا۟ നിങ്ങൾ അകന്ന് നിൽക്കുക, വർജ്ജിക്കുക كَثِيرًا മിക്കതും, പലതും, അധികം مِّنَ ٱلظَّنِّ ഊഹത്തിൽ (ധാരണയിൽ)നിന്ന് إِنَّ بَعْضَ ٱلظَّنِّ നിശ്ചയമായും ഊഹത്തിൽ ചിലത് إِثْمٌ കുറ്റമാണ്, പാപമാണ് وَلَا تَجَسَّسُوا۟ നിങ്ങൾ ചാരവൃത്തി (ഗൂഢാന്വേഷണം) നടത്തുകയും അരുത് وَلَا يَغْتَب (അഭാവത്തിൽ) ദൂഷണം പറയുകയും അരുത് بَّعْضُكُم നിങ്ങളിൽ ചിലർ بَعْضًا ചിലരെക്കുറിച്ച് أَيُحِبُّ ഇഷ്ടപ്പെടുമോ أَحَدُكُمْ നിങ്ങളിലൊരാൾ أَن يَأْكُلَ അവൻ തിന്നുവാൻ لَحْمَ أَخِيهِ തന്റെ സഹോദരന്റെ മാംസം مَيْتًا മരണപ്പെട്ടവനായ (ശവമായ) നിലയിൽ فَكَرِهْتُمُوهُ. എന്നാലത് നിങ്ങൾ വെറുക്കുന്നു وَٱتَّقُوا۟ ٱللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കയും ചെയ്യുവിൻ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു تَوَّاب പശ്ചാത്താപം സ്വീകരിക്കുന്നവനാണ് رَّحِيمٌ കരുണാനിധിയാണ്

മനുഷ്യർ തമ്മതമ്മിൽ പല ധാരണകളും ഊഹങ്ങളും വെച്ചുകൊണ്ടിരുന്നേക്കും. അവയിൽ ഏതാനും ചിലത് ശരിയായിരിക്കുവാൻ ഇടയും ഉണ്ടാവാം. ചിലതെല്ലാം യഥാർത്ഥത്തിൽ തെറ്റായതും കുറ്റകരമായതുമായിരിക്കും. രണ്ടും വ്യക്തമായി വേർതിരിച്ചറിയുവാൻ സാധിക്കയില്ല. ഇങ്ങനെയുള്ള ധാരണകൾ വെച്ചു പുലർത്തുന്നവർ ആ ധാരണയുടെ അടിസ്ഥാനത്തിലായിരിക്കും പിന്നീട് പെരുമാറുന്നതും, സംസാരിക്കുന്നതും. ഇതിന്റെ അനന്തര ഫലമോ? പലപ്പോഴും ദൂരവ്യാപകവും, വമ്പിച്ചതുമായിരിക്കും. അതുകൊണ്ടാണ് മിക്ക ഊഹങ്ങളെയും വർജ്ജിക്കേണ്ടതാണെന്ന് അല്ലാഹു കല്പിക്കുന്നത്. തെറ്റും ശരിയും ഇന്നതാണെന്ന് വ്യക്തമായി അറിയാത്തപ്പോൾ, തെറ്റുപിണഞ്ഞേക്കാവുന്ന വിഷയത്തിൽ പ്രവേശിക്കുന്നതും തെറ്റുതന്നെ. ഇവിടെ മാത്രമല്ല, എവിടെയും ഓർമിക്കേണ്ടുന്ന ഒരു തത്വമാണിത്.

നബി തിരുമേനി ﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു:

إياكم والظن فإن الظن أكذب الحديث ولا تجسسوا ولا تحسّسوا ولا تنافسوا ولا تحاسدوا ولا

تباغضوا ولا تدابروا وكونوا عباد الله إخوانا – متفق عليه

(നിങ്ങൾ ഊഹത്തെ സൂക്ഷിക്കുക. കാരണം, ഊഹം വർത്തമാനങ്ങളിൽവെച്ച് ഏറ്റവും കളവായതാകുന്നു. നിങ്ങൾ ചാരവൃത്തി നടത്തുകയും ചെയ്യരുത്, ഗൂഢാന്വേഷണം നടത്തുകയും അരുത്. അന്യോന്യം വഴക്കുകൂടുകയും അരുത്, അസൂയപ്പെടുകയും അരുത്, വിദ്വേഷം വെക്കുകയും അരുത്, (സഹകരിക്കാതെ) പിന്നോക്കം വെക്കുകയും അരുത്. അല്ലാഹുവിന്റെ അടിയാൻമാരേ, നിങ്ങൾ സഹോദരൻമാരായിരിക്കണം. (ബു; മു.) ഉമർ (റ) ഇപ്രകാരം പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: സത്യവിശ്വാസിയായ നിന്റെ സഹോദരനിൽനിന്ന് പുറത്തുവരുന്ന വാക്കിനെപ്പറ്റി നീ നല്ല വിചാരമല്ലാതെ വിചാരിക്കരുത്. നല്ല നിലയിലുള്ള ഒരു അർത്ഥവ്യാഖ്യാനം ആ വാക്കിന് കണ്ടെത്താവുന്നതാണ്.(ابن كثير)

തെറ്റായധാരണ, നീചമായ മനഃസ്ഥിതി, മാന്യൻമാരെ അപമാനിക്കുന്നതിലുള്ള താല്പര്യം ആദിയായ ദുർഗുണങ്ങളിൽനിന്ന് ഉടലെടുക്കുന്ന ദുഃസ്വഭാവമാണ് ചാരവേല. അഥവാ അന്യന്റെ രഹസ്യങ്ങളും ഉള്ളുകള്ളികളും ആരായുക, അതിനായി ഇറപാർത്തും, ഗൂഢാന്വേഷണങ്ങൾ നടത്തിയുംകൊണ്ടിരിക്കുക മുതലായവ. ഇതിന്റെ അനന്തരഫലം ആർക്കും അജ്ഞാതമല്ല. ജനമദ്ധ്യേ കുഴപ്പവും, ശത്രുതയും ഉണ്ടാക്കുവാൻമാത്രമേ ഇത് പര്യാപ്തമാകുകയുള്ളൂ. അല്പം മാന്യതയോ, സൽബുദ്ധിയോ ഉള്ളവരാരും അതിന് മുതിരുകയില്ലതന്നെ. വിശ്വസിച്ചവരേ എന്ന് വിളിച്ചുകൊണ്ട് ഇത്തരം കാര്യങ്ങൾ ഓരോന്നോരോന്ന് അല്ലാഹു പ്രത്യേകം എടുത്ത് പറഞ്ഞിരിക്കയാൽ ഓരോ മുസ്‌ലിമും അവയുടെ ഗൗരവത്തെപ്പറ്റി സദാ ഓർമ വെച്ചിരിക്കേണ്ടതാണ്. ابن كثير

സൽക്കർമങ്ങളെ കാർന്നുതിന്നുന്നതും, ഏറെക്കുറെ മിക്ക ആളുകളിലും കണ്ടേക്കുന്നതുമായ ഒരു ദുഃസ്വഭാവമത്രെ ഗീബത്ത്(الغيبة) അഥവാ പരദൂഷണം.

ഗീബത്ത്എന്നാലെന്താണെന്ന് സ്വഹാബികൾക്ക് നബി ﷺ വിവരിച്ചുകൊടുത്തത് ഇങ്ങനെയാണ്: ذكرك اخاك بما يكره (നീ നിന്റെ സഹോദരനെക്കുറിച്ച് അവന് വെറുപ്പുള്ള കാര്യം പ്രസ്താവിക്കലാണ്.) എന്റെ സഹോദരനിൽ ഞാൻ പറയുന്ന കാര്യം ഉണ്ടായിരുന്നാലോ? എന്ന് ചോദിക്കപ്പെട്ടപ്പോൾ തിരുമേനി പറഞ്ഞു: ان كان فيه ما تقول فقد اغبته وان لم يكن فيه ما تقول فقد بهته–مسلم (നീ പറയുന്ന കാര്യം അവനിൽ ഉണ്ടായിരുന്നാൽ നീ അവനെ ഗീബത്ത് പറഞ്ഞു. അതവനിൽ ഇല്ലെങ്കിലോ നീ അവനെക്കുറിച്ച് നുണ കെട്ടിപ്പറഞ്ഞു. (മുസ്‌ലിം.) ഒരാൾ തന്റെ സഹോദരന്റെ മരണശേഷം അവന്റെ മാംസം തിന്നുന്നതിന് തുല്യമാണ് പരദൂഷണം എന്ന് അല്ലാഹു ഈ വചനത്തിൽ ചൂണ്ടിക്കാട്ടിയിരിക്കുന്നു. എത്ര ഭയങ്കര പാപമാണ് അതെന്ന് ഈ ഉപമയിൽനിന്ന് മനസ്സിലാക്കാം. മുസ്‌ലിംകളിൽ ഏറ്റവും ശ്രേഷ്ഠൻ ആരാണെന്ന് ചോദിക്കപ്പെട്ടപ്പോൾ നബി ﷺ ഉത്തരം പറഞ്ഞത് ഇപ്രകാരമായിരുന്നു: من سلم المسلمون من لسانه ويده–متفق (ഏതൊരുവന്റെ നാവിൽനിന്നും കയ്യിൽനിന്നും മുസ്‌ലിംകൾ രക്ഷപ്പെട്ടിരിക്കുന്നുവോ അവനാണ്. (ബു; മു)

ഒന്നിലധികം മാർഗങ്ങളിൽകൂടി ഉദ്ധരിക്കപ്പെട്ടിട്ടുള്ള ഒരു നബിവചനത്തിന്റെ സംഗ്രഹം ഇങ്ങനെ വായിക്കാം: 'അല്ലാഹു തൃപ്തിപ്പെടുന്ന ഒരു വാക്ക് ഒരാൾ സംസാരിക്കുമ്പോൾ, അതിന് ഒരു നിലയും വിലയും ഉള്ളതായി അവൻ ധരിച്ചിരിക്കയില്ല. എങ്കിലും അത്മൂലം അല്ലാഹു അവന് പല പദവികൾ ഉയർത്തിക്കൊടുക്കുന്നതായിരിക്കും. ഒരാൾ അല്ലാഹു കോപിക്കുന്ന ഒരു വാക്ക് സംസാരിക്കുമ്പോൾ, അയാൾ അതിനൊരു നിലയുംവിലയും ഉള്ളതായി ധരിച്ചിരിക്കയില്ല, എങ്കിലും അതുമൂലം അവൻ നരകത്തിൽ ആഴ്ന്നുപോയേക്കും'. വാചകങ്ങളിൽ സ്വല്പം വ്യത്യാസത്തോടുകൂടി ബുഖാരിയും, മുസ്‌ലിമും (റ) മറ്റും ഈ ഹദീഥ് ഉദ്ധരിച്ചുകാണാം. സംസാരത്തിൽ പൊതുവെയും, മറ്റൊരാളെപ്പറ്റി ഗുണദോഷിക്കുമ്പോൾ പ്രത്യേകിച്ചും വളരെ ഗൗനിക്കേണ്ടതുണ്ടെന്ന് ഇതിൽനിന്നെല്ലാം മനസ്സിലാക്കേണ്ടതാകുന്നു. ഒരിക്കൽ നബിﷺയുടെ പ്രിയപത്നി ആഇശഃ (റ) തന്റെ സഹകളത്രയായ ഹഫ്സ്വഃ (റ)യെപ്പറ്റി കുറിയവൾ ( قصيرة ) എന്ന് കൈകൊണ്ട് ആംഗ്യം കാണിച്ചപ്പോൾ തിരുമേനി പറഞ്ഞ വാക്യം പ്രത്യേകം നാം ഓർമിച്ചിരിക്കേണ്ടതാണ്;والترمدي لقد قلت كلمة لو مزجت بماء البحر لمزجته–أبو داود (സമുദ്രജലത്തിൽ കലർത്തിയാൽ അതിനെ കലക്കുമാറുള്ള ഒരു വാക്കാണ് നീ പറഞ്ഞത്!) ഇങ്ങനെയുള്ള വസ്തുതകളാണ് واتقوا الله (അല്ലാഹുവിനെ സൂക്ഷിക്കുകയും വേണം) എന്ന വാക്യം സൂചിപ്പിക്കുന്നത്. തുടർന്നുള്ള പശ്ചാത്താപത്തിന്റെ കാര്യവും ഓർമിപ്പിച്ചിരിക്കുന്നു.

يَـٰٓأَيُّهَا ٱلنَّاسُ إِنَّا خَلَقْنَـٰكُم مِّن ذَكَرٍ وَأُنثَىٰ وَجَعَلْنَـٰكُمْ شُعُوبًا وَقَبَآئِلَ لِتَعَارَفُوٓا۟

**﴾13﴿ ഹേ, മനുഷ്യരേ, നിശ്ചയമായും നിങ്ങളെ നാം ഒരു ആണിൽനിന്നും ഒരു പെണ്ണിൽനിന്നുമായി സൃഷ്ടിച്ചിരിക്കുന്നു. നിങ്ങൾ അന്യോന്യം (അറിഞ്ഞു) പരിചയപ്പെടുവാൻവേണ്ടി നിങ്ങളെ നാം (പല) ശാഖകളും, ഗോത്രങ്ങളും ആക്കുകയും ചെയ്തിരിക്കുന്നു.**

إِنَّ أَكْرَمَكُمْ عِندَ ٱللَّهِ أَتْقَىٰكُمْ ۚ إِنَّ ٱللَّهَ عَلِيمٌ خَبِيرٌ ﴿١٣﴾

**നിശ്ചയമായും അല്ലാഹുവിന്റെ അടുക്കൽ നിങ്ങളിൽ ഏറ്റവും ആദരണീയൻ, നിങ്ങളിൽ ഏറ്റവും (സൂക്ഷ്മതയുള്ള) ഭയഭക്തനാകുന്നു. നിശ്ചയമായും അല്ലാഹു, സർവ്വജ്ഞനും സൂക്ഷ്മജ്ഞാനിയുമാണ്.**

---

**《13》** يَـٰٓأَيُّهَا ٱلنَّاسُ ഹേ മനുഷ്യരേ إِنَّا خَلَقْنَـٰكُم നിശ്ചയമായും നാം നിങ്ങളെ സൃഷ്ടിച്ചിരിക്കുന്നു مِّن ذَكَرٍ ഒരു ആണിൽനിന്ന് وَأُنثَىٰ ഒരു പെണ്ണിൽനിന്നും وَجَعَلْنَـٰكُمْ നിങ്ങളെ നാം ആക്കുകയും ചെയ്തിരിക്കുന്നു شُعُوبًا ശാഖകൾ وَقَبَآئِلَ ഗോത്രങ്ങളും لِتَعَارَفُوٓا۟ നിങ്ങളന്യോന്യം പരിചയപ്പെടുവാൻ, അറിയുവാൻ إِنَّ أَكْرَمَكُمْ നിശ്ചയമായും നിങ്ങളിൽ അധികം ആദരണീയൻ, മാന്യൻ عِندَ ٱللَّهِ അല്ലാഹുവിങ്കൽ أَتْقَىٰكُمْ നിങ്ങളിൽ അധികം തക്‌വാ (സൂക്ഷ്മത, ഭയഭക്തി) ഉള്ളവനാണ് إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു عَلِيمٌ സർവ്വജ്ഞനാണ് خَبِيرٌ സൂക്ഷ്മജ്ഞാനിയാണ്

---

കഴിഞ്ഞ ആയത്തുകൾ സത്യവിശ്വാസികളെ അഭിമുഖീകരിച്ചുകൊണ്ടുള്ളതായിരുന്നു. ഈ ആയത്താകട്ടെ, മനുഷ്യലോകത്തെ ആകമാനം അഭിമുഖീകരിച്ചുകൊണ്ടാണുള്ളത്. ലോകരാഷ്ട്രങ്ങൾ അൽപം ദശവർഷങ്ങൾക്ക്മുമ്പു മാത്രം പ്രഖ്യാപനം ചെയ്യാൻ ധൈര്യപ്പെട്ടതും, പ്രഖ്യാപിച്ചവർക്ക്പോലും ശരിക്ക് പ്രായോഗികരംഗത്ത് വരുത്തുവാൻ ഇതുവരെ സാധിച്ചിട്ടില്ലാത്തതുമായ ഒരു തത്വം, ഈ വിശുദ്ധവചനം മുഖേന ക്വുർആൻ ആയിരത്തിനാനൂറ് കൊല്ലംമുമ്പ് ജനമദ്ധ്യേ തുറന്ന ഭാഷയിൽ പ്രഖ്യാപിച്ചിരിക്കുകയാണ്: മനുഷ്യരേ, നിങ്ങളെല്ലാം ഒരേ മാതാപിതാക്കളുടെ മക്കളാണ്; ആദമിന്റെയും ഹവ്വാഇന്റെയും സന്തതികളാണ്– നിങ്ങൾക്കിടയിൽ ആഭിജാത്യത്തിന്റെ പേരിലോ, തൊലിവർണത്തിന്റെ പേരിലോ മറ്റോ ഉച്ചനീചത്വമില്ല. എല്ലാം അല്ലാഹുവിന്റെ സൃഷ്ടികളും ഒരേ കുടുംബത്തിലെ പൗരൻമാരുമാണ്. അതേസമയത്ത് അല്ലാഹു നിങ്ങളെ ചില ശാഖകളും ഗോത്രങ്ങളുമാക്കിവെച്ചിട്ടുണ്ട്. ഇത് ഉൽകൃഷ്ടതയുടെയോ, നികൃഷ്ടതയുടെയോ അടിസ്ഥാനത്തിലല്ല, നിങ്ങൾ അന്യോന്യം തിരിച്ചറിയുവാനും പരിചയപ്പെടുവാനുംവേണ്ടി മാത്രമാകുന്നു. പക്ഷേ, നിങ്ങൾക്കിടയിൽ ഉയർച്ചയും താഴ്ചയും കണക്കാക്കുന്ന മറ്റൊരു മാനദണ്ഡമുണ്ട്. അത് 'തക്‌വ'യാകുന്നു. അതെ, അല്ലാഹുവിന്റെ വിധിവിലക്കുകൾ സൂക്ഷിക്കുകവഴി അവനോട് ഭയഭക്തിയുള്ളവരാരോ അവർ ഉന്നതൻമാരും, അല്ലാത്തവർ അധമൻമാരും. ഏറ്റവും ഭയഭക്തൻ ആരോ അവനാണ് അവന്റെ അടുക്കൽ ഏറ്റവും ആദരണീയൻ.

ഈ വചനത്തിന്റെ ആശയം വിശദീകരിക്കുന്ന പല നബിവചനങ്ങളും

ഹദീഥുഗ്രന്ഥങ്ങളിൽ കാണാവുന്നതാണ്. ഉദാഹരണാർത്ഥം ചിലത് മാത്രം ഇവിടെ ഉദ്ധരിക്കാം:

1) തിരുമേനി പറഞ്ഞു: അല്ലാഹു നിങ്ങളുടെ രൂപങ്ങളിലേക്കും, സ്വത്തുക്കളിലേക്കും നോക്കുന്നില്ല. പക്ഷേ, നിങ്ങളുടെ ഹൃദയങ്ങളിലേക്കും പ്രവർത്തനങ്ങളിലേക്കും നോക്കുന്നു. (മു.)

2) മക്കാവിജയ ദിവസം നബി ﷺ ചെയ്ത പ്രസംഗത്തിൽ ഇങ്ങനെ പറഞ്ഞു: 'ഹേ, മനുഷ്യരേ, മനുഷ്യർ രണ്ടുതരം ആളുകളാണ്: പുണ്യവാനും, സൂക്ഷ്മതയുള്ളവനും, അല്ലാഹുവിങ്കൽ ആദരണീയനുമായവൻ ഒന്ന്. ദുഷ്ടനും, ദുർമാർഗിയും അല്ലാഹുവിങ്കൽ നിന്ദ്യനുമായുള്ളവൻ മറ്റൊന്ന്. എല്ലാവരും ആദമിന്റെ സന്താനങ്ങളാണ്. ആദമിനെ അല്ലാഹു മണ്ണിൽനിന്നും സൃഷ്ടിച്ചിരിക്കുന്നു'.പിന്നീട് തിരുമേനി ഈ ആയത്ത് ഓതുകയും ചെയ്തു. (തി; ബ.)

3) തിരുമേനിയുടെ ഒടുവിലത്തെ ഹജ്ജിൽ ചെയ്ത പ്രസംഗത്തിൽ ഇങ്ങനെ പറഞ്ഞു:'മനുഷ്യരേ, അറിഞ്ഞേക്കുക: നിങ്ങളുടെ റബ്ബ് ഏകനാണ്. അറബിക്ക് അറബിയല്ലാത്തവനെക്കാൾ ശ്രേഷ്ഠതയില്ല; അറബിയല്ലാത്തവന് അറബിയെക്കാളും ഇല്ല; കറുത്തവന് ചുവന്നവനെ (വെള്ളക്കാരനെ)ക്കാളും ഇല്ല; ചുവന്നവന് കറുത്തവനെക്കാളും ഇല്ല- ഭയഭക്തികൊണ്ടല്ലാതെ. നിങ്ങളിൽ ഏറ്റവും ആദരണീയൻ നിങ്ങളിൽ ഏറ്റവും ഭയഭക്തിയുള്ളവനാകുന്നു.'(ബ)

4) നിശ്ചയമായും ജാഹിലിയ്യാ കാലത്തിലെ ഡംഭും,പിതാക്കളുടെ പേരിലുള്ള ഗർവും നാട്യവും അല്ലാഹു നിങ്ങളിൽ നിന്ന് എടുത്തു കളഞ്ഞിരിക്കുന്നു. നിങ്ങളെല്ലാവരും ആദമിനും ഹവ്വാഇന്നും ഉള്ളവരത്രെ. (ബ.)

മനുഷ്യപിതാവ് ആദം നബി (അ)യാണോ അല്ലേ? മനുഷ്യരെയെല്ലാം ഒരേ ദേഹത്തിൽനിന്ന് സൃഷ്ടിച്ചിരിക്കുന്നു (خلقناكم من نفس واحدة) എന്ന് വേറെ സ്ഥലങ്ങളിൽ ക്വുർആൻ പ്രസ്താവിച്ചിട്ടുള്ളതും, ഒരു ആണിൽനിന്നും ഒരു പെണ്ണിൽനിന്നുമായി സൃഷ്ടിച്ചു (خلقناكم من ذكر وانثى) എന്ന് പ്രസ്താവിച്ചിട്ടുള്ളതും തമ്മിൽ വല്ല പൊരുത്തക്കേടും ഉണ്ടോ? ഇതിനെപ്പറ്റിയും, ഈ വിഷയത്തിൽ ചിലർക്കുള്ള ആശയക്കുഴപ്പങ്ങളെപ്പറ്റിയും സൂറത്ത്- സുമർ, 6 -ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നാം വിവരിച്ചു പറഞ്ഞിട്ടുള്ളത് ഓർക്കുക.

۞ قَالَتِ ٱلۡأَعۡرَابُ ءَامَنَّاۖ قُل لَّمۡ تُؤۡمِنُواْ وَلَٰكِن قُولُوٓاْ أَسۡلَمۡنَا وَلَمَّا يَدۡخُلِ ٱلۡإِيمَٰنُ فِي قُلُوبِكُمۡ

**《14》 അഅ്റാബികൾ [മരുഭൂവാസികളായ അറബികൾ] പറയുന്നു: ഞങ്ങൾ സത്യവിശ്വാസം സ്വീകരിച്ചിരിക്കുന്നു എന്ന്. പറയുക: നിങ്ങൾ വിശ്വസിച്ചിട്ടില്ല.എങ്കിലും, ഞങ്ങൾഇസ്‌ലാംസ്വീകരിച്ചിരിക്കുന്നു [കീഴ്പ്പെട്ടിരിക്കുന്നു]എന്ന് നിങ്ങൾ പറഞ്ഞേക്കുക. നിങ്ങളുടെ ഹൃദയങ്ങളിൽ സത്യവിശ്വാസം (ഇതുവരെയും) പ്രവേശിച്ചിട്ടേയില്ല.**

وَإِن تُطِيعُوا۟ ٱللَّهَ وَرَسُولَهُۥ لَا يَلِتْكُم مِّنْ أَعْمَـٰلِكُمْ شَيْـًٔا ۚ إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿١٤﴾

അല്ലാഹുവിനെയും, അവന്റെ റസൂലിനെയും നിങ്ങൾ അനുസരിക്കുന്നപക്ഷം, നിങ്ങളുടെ കർമങ്ങളിൽ നിന്ന് യാതൊന്നും അവൻ നിങ്ങൾക്ക് കുറച്ച് കളയുന്നതല്ല. നിശ്ചയമായും അല്ലാഹു വളരെ പൊറുക്കുന്നവനാണ്, കരുണാനിധിയാണ്.

إِنَّمَا ٱلْمُؤْمِنُونَ ٱلَّذِينَ ءَامَنُوا۟ بِٱللَّهِ وَرَسُولِهِۦ ثُمَّ لَمْ يَرْتَابُوا۟ وَجَـٰهَدُوا۟ بِأَمْوَٰلِهِمْ وَأَنفُسِهِمْ فِى سَبِيلِ ٱللَّهِ ۚ أُو۟لَـٰٓئِكَ هُمُ ٱلصَّـٰدِقُونَ ﴿١٥﴾

《15》 നിശ്ചയമായും സത്യവിശ്വാസികൾഎന്നാൽ, അല്ലാഹുവിലും, അവന്റെ റസൂലിലും വിശ്വസിക്കുകയും പിന്നീട് സന്ദേഹപ്പെടാതിരിക്കുകയും, തങ്ങളുടെ സ്വത്തുക്കളും ദേഹങ്ങളും കൊണ്ട് അല്ലാഹുവിന്റെ മാർഗത്തിൽ (ധർമ) സമരം ചെയ്യുകയും ചെയ്യുന്നവർ മാത്രമാകുന്നു. അക്കൂട്ടർ തന്നെയാണ് സത്യവാൻമാർ.

---

《14》 قَالَتِ പറഞ്ഞു, പറയുന്നു ٱلْأَعْرَابُ മരുഭൂവാസികളായ (ഗ്രാമീണരായ) അറബികൾ ءَامَنَّا ഞങ്ങൾ വിശ്വസിച്ചു (സത്യവിശ്വാസം സ്വീകരിച്ചു) എന്ന് قُل നീ പറയുക لَّمْ تُؤْمِنُوا۟ നിങ്ങൾ വിശ്വസിച്ചിട്ടില്ല وَلَـٰكِن قُولُوٓا۟ എങ്കിലും നിങ്ങൾ പറഞ്ഞേക്കുക أَسْلَمْنَا ഞങ്ങൾ ഇസ്‌ലാം സ്വീകരിച്ചു (കീഴ്‌പ്പെട്ടു) എന്ന് وَلَمَّا يَدْخُلِ പ്രവേശിച്ചിട്ടേയില്ല ٱلْإِيمَـٰنُ സത്യവിശ്വാസം فِى قُلُوبِكُمْ നിങ്ങളുടെ ഹൃദയങ്ങളിൽ وَإِن تُطِيعُوا۟ നിങ്ങൾ അനുസരിക്കുന്നപക്ഷം ٱللَّهَ അല്ലാഹുവിനെ وَرَسُولَهُۥ അവന്റെ റസൂലിനെയും لَا يَلِتْكُم അവൻ നിങ്ങൾക്ക് കുറവ് (നഷ്ടം) വരുത്തുകയില്ല مِّنْ أَعْمَـٰلِكُمْ നിങ്ങളുടെ കർമങ്ങളിൽനിന്ന് شَيْـًٔا യാതൊന്നും, ഒട്ടും إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَّحِيمٌ കരുണാനിധിയാണ് 《15》 إِنَّمَا ٱلْمُؤْمِنُونَ നിശ്ചയമായും സത്യവിശ്വാസികൾ ٱلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരത്രെ بِٱللَّهِ അല്ലാഹുവിൽ وَرَسُولِهِۦ അവന്റെ റസൂലിലും ثُمَّ പിന്നെ, എന്നിട്ട് لَمْ يَرْتَابُوا۟ അവർ സന്ദേഹം (സംശയം) വെച്ചതുമില്ല وَجَـٰهَدُوا۟ അവർ സമരവും ചെയ്തു

بِأَمْوَٰلِهِمْ തങ്ങളുടെ സ്വത്തുക്കൾകൊണ്ട് وَأَنفُسِهِمْ തങ്ങളുടെ ദേഹങ്ങളും (കൊണ്ട്) فِى سَبِيلِ ٱللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ أُو۟لَٰٓئِكَ هُمُ അക്കൂട്ടർ തന്നെയാണ് ٱلصَّٰدِقُونَ സത്യവാൻമാർ, സത്യം പറഞ്ഞവർ.

---

മദീനഃയുടെ വെളിപ്രദേശങ്ങളിൽ പാർക്കുന്ന മരുഭൂവാസികളായ അസദ് ഗോത്രത്തിൽപെട്ട കുറെ ആളുകൾ തങ്ങൾക്ക് ക്ഷാമം പിടിപെട്ട അവസരത്തിൽ നബിﷺയെ സമീപിക്കുകയുണ്ടായി. പല അറബി ഗോത്രങ്ങളും ചെയ്തതുപോലെ തങ്ങൾ നബിﷺയുമായി യുദ്ധത്തിന് പുറപ്പെട്ടിട്ടില്ല; അത് നബിﷺയോട് തങ്ങൾ ചെയ്ത ഔദാര്യമായിരുന്നു; തങ്ങൾ ഇപ്പോൾ വളരെ പ്രാരാബ്ദത്തിലും വിഷമത്തിലും അകപ്പെട്ടിരിക്കുകയാണ് എന്നൊക്കെ നബി ﷺയെ അവർ ഉണർത്തുകയും, വിശ്വാസം പ്രകടിപ്പിക്കുകയും ചെയ്തു. പൊതുസ്വത്തിൽനിന്ന് തങ്ങൾക്ക് വല്ലതും തന്നു സഹായിക്കണമെന്നായിരുന്നു അവരുടെ വരവിന്റെ ആവശ്യം. ഇവരെപ്പറ്റിയാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. വിശ്വാസം നാവുകൊണ്ട് പ്രകടമാക്കിയാൽ പോരാ, അത് ഹൃദയത്തിൽ സ്ഥാനം പിടിക്കേണ്ടതുണ്ട്. നിങ്ങളുടെ ഹൃദയത്തിൽ ഇതുവരെയും വിശ്വാസം പ്രവേശിച്ചു കഴിഞ്ഞിട്ടില്ല. പക്ഷേ, നിങ്ങൾ ഇസ്‌ലാമിനെതിരിൽ സമരം നടത്താതെ അടങ്ങിയിരുന്ന സ്ഥിതിക്ക് أسلمنا (ഞങ്ങൾ കീഴൊതുങ്ങി) എന്ന് പറയാമെന്നല്ലാതെ أمنا (ഞങ്ങൾ വിശ്വസിച്ചു) എന്ന് പറയുവാൻ നിങ്ങൾക്ക് അവകാശമില്ല. യാതൊരു സന്ദേഹത്തിനും ഇടമില്ലാത്തവണ്ണം അല്ലാഹുവിലും റസൂലിലും മനഃപൂർവ്വം വിശ്വസിക്കണം, മനസ്സിൽ വിശ്വസിച്ചുവെച്ചാലും പോരാ, അത് പ്രവർത്തനത്തിൽ പ്രകടമാക്കുകയും അങ്ങനെ അല്ലാഹുവിന്റെ മാർഗത്തിൽ ധനം കൊണ്ടും ദേഹം കൊണ്ടും സമരം ചെയ്യുകയും വേണ്ടതുണ്ട്. എന്നാൽ മാത്രമേ നിങ്ങൾ യഥാർത്ഥ വിശ്വാസികളാവുകയുള്ളൂ. എന്നൊക്കെയാണ് അവരെ ഉൽബോധിപ്പിക്കുന്നത്.

ഈമാൻഎന്നത് വിശ്വാസത്തെ കുറിക്കുന്നു. ആ വിശ്വാസത്തിന്റെ അടിസ്ഥാനത്തിലുള്ള അനുസരണവും പ്രവർത്തനവുമാണ് ഇസ്‌ലാം. ഈമാൻ കൂടാതെയുള്ള ഇസ്‌ലാം അല്ലാഹുവിങ്കൽ സ്വീകാര്യമല്ല.ഈമാന്റെ അനിവാര്യഫലമത്രെ ഇസ്‌ലാം. അതേ സമയത്ത് ഇസ്‌ലാം ഉണ്ടായതുകൊണ്ട് ഈമാൻ ഉണ്ടായിക്കൊള്ളണമെന്നില്ല. അത്കൊണ്ടാണ് അഅ്റാബികളോട് ഈമാൻ സ്വീകരിച്ചുവെന്ന് പറയരുതെന്നും ഇസ്‌ലാം സ്വീകരിച്ചു എന്ന് പറഞ്ഞാൽ മതിയെന്നും കല്പിച്ചത്. കപടവിശ്വാസികൾ എന്ന ഒരു വിഭാഗം ആളുകളുണ്ടാകുന്നതും ഇതുകൊണ്ടാണ്. പക്ഷേ, ഹൃദയത്തിൽ വിശ്വാസമുണ്ടോ എന്ന് അറിയുവാൻ മനുഷ്യന് സാധ്യമല്ല. അല്ലാഹുവിന് മാത്രമേ അതറിയുകയുള്ളൂ. എങ്കിലും, ഇസ്‌ലാമിനെ അംഗീകരിച്ചു കാണുന്ന ഏവരെക്കുറിച്ചും അവർ മുസ്‌ലിമും

മുഅ്മിനും ആണെന്ന്- അഥവാ ഇസ്‌ലാമും ഈമാനും കൂടിയുണ്ടെന്ന് -വിധി കൽപ്പിക്കുവാനേ നമുക്ക് നിർവ്വാഹമുള്ളൂ. ഇസ്‌ലാമിന്റെ നിയമവും അതുതന്നെ. ലക്ഷ്യവും, തെളിവും വർദ്ധിക്കുന്തോറും ഈമാൻ ശക്തിപ്പെട്ടുകൊണ്ടിരിക്കും. സൽക്കർമങ്ങൾ അതിനെ പോഷിപ്പിക്കുകയും ചെയ്യും. നേരെമറിച്ച് ആശയക്കുഴപ്പങ്ങളും, സംശയങ്ങളും ഈമാനിനെ ക്ഷയിപ്പിക്കുകയും, ദുഷ്ക്കർമങ്ങൾ അതിന് തേയ്മാനം വരുത്തുകയും ചെയ്യും. ഈമാനും ഇസ്‌ലാമും ഒന്നുതന്നെയാണെന്ന് ചില തൽപ്പര കക്ഷികൾ വാദിക്കുന്നത് ശരിയല്ലെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. ക്വുർആനിൽ നിന്നും ഹദീഥിൽനിന്നും വേറെയും പല തെളിവുകളാൽ ആ വാദം ശരിയല്ലെന്ന് സ്ഥാപിക്കപ്പെട്ടിട്ടുമുണ്ട്. ഇവിടെ അതിനെപ്പറ്റി കൂടുതൽ സ്പർശിക്കുന്നില്ല.

സത്യവിശ്വാസികളുടെ ഗുണങ്ങൾ വിവരിച്ചകൂട്ടത്തിൽ, വിശ്വസിച്ചിട്ട് പിന്നെ സന്ദേഹപ്പെട്ടതുമില്ല (ثم لم يرتابوا) എന്ന് പറഞ്ഞുവല്ലോ. തെളിവുകൾ മുഖേന- യാതൊരു സംശയത്തിനും പഴുതില്ലാത്തവിധം- ഒരു വിഷയത്തിൽ വിശ്വാസം ഉണ്ടായിത്തീർന്നശേഷം വീണ്ടും പുതിയ തെളിവുകൾ ലഭിക്കുകയോ, വിശ്വസിക്കപ്പെട്ട കാര്യം നേരിൽ കണ്ടു അനുഭവപ്പെടുകയോ ചെയ്യുമ്പോൾ ആ വിശ്വാസം പൂർവ്വാധികം ശക്തിപ്പെടുമെന്നും, മനസ്സിന് കൂടുതൽ സമാധാനവും, സംതൃപ്തിയും ഉണ്ടായിത്തീരുമെന്നും പറയേണ്ടതില്ല. ഇതുകൊണ്ട് മുമ്പത്തെ വിശ്വാസം സംശയാസ്പദമായിരുന്നുവെന്നോ, അപൂർണമായിരുന്നുവെന്നോ വരുന്നില്ലതാനും. (സൂ: ജാഥിയഃ 3-5 ലും വിവരണത്തിലും വിശ്വാസത്തിന്റെ ഇനങ്ങളെക്കുറിച്ച് പ്രസ്താവിച്ചിട്ടുണ്ട്.) ആകാശത്തിലൂടെ പറന്ന് പായുന്ന വിമാനം കണ്ടിട്ടില്ലാത്തതുകൊണ്ട് ഇന്ന് അതിനെ ആരും നിഷേധിക്കുകയോ, അതിൽ സംശയിക്കുകയോ ഇല്ല. അങ്ങനെ ഒന്നില്ലെന്ന് പറഞ്ഞാൽ ആരും അത് സമ്മതിക്കുകയുമില്ല. പക്ഷേ, കണ്ണിൽ കണ്ടു കഴിയുമ്പോൾ ഉണ്ടാകുന്ന മനഃസ്സമാധാനവും സംതൃപ്തിയും അതിന്റെ മുമ്പ് അവർക്ക് തീർച്ചയായും ഉണ്ടായിരിക്കയില്ല. ഓരോ മുസ്‌ലിമും മലക്കുകളിൽ വിശ്വസിക്കുന്നു. പക്ഷേ, മലക്കിനെ കണ്ടിട്ടുള്ള പ്രവാചകനും അല്ലാത്തവരും ഒരുപോലെയാണോ?!

മരണപ്പെട്ടവരെ അല്ലാഹു ജീവിപ്പിക്കുമെന്ന കാര്യത്തിൽ യാതൊരുവിധ ആശങ്കയോ സംശയമോ കൂടാതെ, പരിപൂർണമായും വിശ്വസിച്ച പ്രവാചകവര്യനാണ് ഇബ്റാഹിം നബി (അ)എന്ന് എല്ലാവർക്കും അറിയാം. എന്നിട്ടും അദ്ദേഹം അല്ലാഹുവിനോട് മരണപ്പെട്ടവരെ നീ എങ്ങനെയാണ് ജീവിപ്പിക്കുന്നത് എന്ന് എനിക്ക് കാണിച്ചു തരേണമേ! (رب أرني كيف تحي الموتى) എന്ന് പ്രാർത്ഥിച്ചതായി സൂ: അൽബക്വറഃ 260 ൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. ഇതിനുള്ള കാരണം മേൽപറഞ്ഞതിൽനിന്ന് മനസ്സിലാക്കാം. മാത്രമല്ല, നീ വിശ്വസിച്ചിട്ടില്ലേ?( أولم تؤمن) എന്ന് അല്ലാഹു അദ്ദേഹത്തോട് ചോദിച്ചതായും, അദ്ദേഹം, ഇല്ലാതെ! എങ്കിലും എന്റെ ഹൃദയം സമാധാനമടയുവാൻ വേണ്ടിയാണ്.

(بلى ولكن ليطمئن قلبي) എന്ന് അദ്ദേഹം ഉത്തരം പറഞ്ഞതായും അവിടെ തുടർന്ന് പറഞ്ഞിരിക്കുന്നു. മരണപ്പെട്ടവരെ രണ്ടാമത് ജീവിപ്പിച്ചു കണ്ടെങ്കിലേ താനത് വിശ്വസിക്കുകയുള്ളൂവെന്ന അർത്ഥത്തിലോ, ജീവിപ്പിക്കുന്നതിനെപ്പറ്റി തനിക്ക് അല്പമെങ്കിലും സംശയം തോന്നിയതുകൊണ്ടോ അല്ല ഇബ്റാഹീം (അ) ഈ പ്രാർത്ഥന ചെയ്തതെന്ന് വക്രബുദ്ധികളല്ലാത്ത ഏവർക്കും വ്യക്തമാണ്.

എന്നിരിക്കെ, 15 -ാം വചനത്തിലെ ثم لم يرتابوا (പിന്നെ അവർ സന്ദേഹപ്പെട്ടതുമില്ല) എന്ന വാക്കിന്റെ മറപിടിച്ചുകൊണ്ട് അല്ലാഹു മരണപ്പെട്ടവരെ രണ്ടാമത് ജീവിപ്പിക്കുമെന്നതിൽ ഇബ്റാഹീം നബി (അ)ക്ക് വിശ്വാസമുണ്ടായിരുന്നില്ലേ, അദ്ദേഹത്തിന് അതിനുമുമ്പ് ആ വിഷയത്തിൽ മനസ്സമാധാനമില്ലാതെ സംശയപ്പെട്ടുകൊണ്ടിരിക്കുകയായിരുന്നുവോ എന്നൊക്കെ പരിഹാസപൂർവ്വം ചിലർ ചോദിക്കുന്നതിന്റെ രഹസ്യം ആർക്കും അജ്ഞാതമല്ല. തങ്ങളുടെ ഭൗതികശാസ്ത്രങ്ങൾക്ക് അനുകൂലിക്കുവാൻ കഴിയാത്ത ഏതൊരു കാര്യവും ക്വുർആനിലോ മറ്റോ വ്യക്തമായ ഭാഷയിൽ പ്രസ്താവിച്ചുകണ്ടാൽ, മനസ്സുകൊണ്ട് അതിനെ വെറുക്കുകയും, നാവുകൊണ്ട് അതിനെ ദുർവ്യാഖ്യാനം ചെയ്ത് ഒപ്പിക്കുകയും ചെയ്യാൻ മിനക്കെടുന്നവരാണ് ഈ ചോദ്യകർത്താക്കൾ. മരണപ്പെട്ടവരെ ഈ ലോകത്തുവെച്ച് ജീവിപ്പിക്കുകയെന്ന കാര്യം ഇവരുടെ യുക്തിക്കും ശാസ്ത്രത്തിനും നിരക്കാത്തതാകകൊണ്ട് رب أرني كيف تحي الموتى(മരണപ്പെട്ടവരെ ജീവിപ്പിക്കുന്നത് എങ്ങനെയാണെന്ന് എനിക്ക് കാട്ടിത്തരണേ!) എന്ന വാക്യത്തിന് നിർജ്ജീവമായ ഹൃദയങ്ങളെ എങ്ങനെയാണ് നീ ഉദ്ധരിക്കുക എന്ന് കാട്ടിത്തരണം എന്നത്രെ ഇവർ കൽപിക്കുന്ന അർത്ഥം. بلى ولكن ليطمئن قلبي (എന്റെ മനസ്സ് സമാധാനമടയുവാൻ) എന്ന വാക്കിന് എന്റെ സംശയവും അസ്വാസ്ഥ്യവും തീർന്ന് എന്റെ മനസ്സിന് സമാധാനം ലഭിക്കുവാൻ എന്നാണ് ഇവർ നൽകുന്ന വ്യാഖ്യാനം. ക്വുർആനിൽ അല്ലാഹു ഉപയോഗിച്ച പല വാക്കുകളും അസ്ഥാനത്തായിപ്പോയിട്ടുണ്ടെന്നായിരിക്കും ഇവരുടെ ഇത്തരം ചില അർത്ഥവ്യാഖ്യാനം കാണുമ്പോൾ തോന്നിപ്പോകുക! الله أكبر സന്ദർഭവശാൽ ഈ വിഷയം ഇവിടെ സ്പർശിച്ചുവെന്നേയുള്ളൂ. ഇതിനെപ്പറ്റി സൂ: അൽബക്വറഃയിൽ വെച്ച് കൂടുതൽ വിവരിച്ചിട്ടുണ്ട്.

قُلْ أَتُعَلِّمُونَ ٱللَّهَ بِدِينِكُمْ وَٱللَّهُ يَعْلَمُ مَا فِى ٱلسَّمَٰوَٰتِ وَمَا فِى ٱلْأَرْضِ ۚ وَٱللَّهُ بِكُلِّ شَىْءٍ عَلِيمٌ ﴿١٦﴾

**﴾16﴿ (നബിയേ) പറയുക: നിങ്ങളുടെ മത (വിശ്വാസ)ത്തെപ്പറ്റി നിങ്ങൾ അല്ലാഹുവിനെ പഠിപ്പിക്കുകയോ?! അല്ലാഹുവാകട്ടെ, ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും അറിയുന്നു; അല്ലാഹു എല്ലാ കാര്യത്തെപ്പറ്റിയും അറിവുള്ളവനുമാകുന്നു.**

يَمُنُّونَ عَلَيْكَ أَنْ أَسْلَمُوا ۖ قُل لَّا تَمُنُّوا عَلَيَّ إِسْلَامَكُم ۖ بَلِ ٱللَّهُ يَمُنُّ عَلَيْكُمْ أَنْ هَدَىٰكُمْ لِلْإِيمَٰنِ إِن كُنتُمْ صَٰدِقِينَ ﴿١٧﴾

﴾17﴿ അവർഇസ്‌ലാംസ്വീകരിച്ചത് [കീഴൊതുങ്ങിയത്],നിന്റെമേൽ (അവർ ചെയ്ത) ദാക്ഷിണ്യമായി അവർ (എടുത്തു)കാട്ടുന്നു.പറയുക: നിങ്ങളുടെ ഇസ്‌ലാമിനെ [കീഴൊതുക്കത്തെ] എന്റെമേൽ ദാക്ഷിണ്യമായി ക്കാണിക്കരുത്. പക്ഷേ, നിങ്ങൾക്ക് സത്യവിശ്വാസത്തിലേക്ക് മാർഗദർശനം നൽകിയതിനെ അല്ലാഹു നിങ്ങളുടെമേൽ (അങ്ങോട്ട്) ദാക്ഷിണ്യം കാണിക്കുകയാണ് ചെയ്യുന്നത്; നിങ്ങൾ സത്യം പറയുന്നവരാണെങ്കിൽ.

إِنَّ ٱللَّهَ يَعْلَمُ غَيْبَ ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ وَٱللَّهُ بَصِيرٌۢ بِمَا تَعْمَلُونَ ﴿١٨﴾

﴾18﴿ നിശ്ചയമായും അല്ലാഹു, ആകാശങ്ങളിലെയും, ഭൂമിയിലെയും അദൃശ്യകാര്യം അറിയുന്നു. അല്ലാഹു, നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനുമാകുന്നു.

---

﴾16﴿ قُل നീ പറയുക أَتُعَلِّمُونَ നിങ്ങൾ പഠിപ്പിക്കുക (അറിയുക)യോ ٱللَّهَ അല്ലാഹുവിനെ بِدِينِكُمْ നിങ്ങളുടെ മതത്തെപ്പറ്റി وَٱللَّهُ അല്ലാഹുവാകട്ടെ يَعْلَمُ അവൻ അറിയുന്നു مَا فِى ٱلسَّمَٰوَٰتِ ആകാശങ്ങളിലുള്ളത് وَمَا فِى ٱلْأَرْضِ ഭൂമിയിലുള്ളതും وَٱللهُ അല്ലാഹു بِكُلِّ شَىْءٍ എല്ലാ കാര്യത്തെ (വസ്തുവെ)പ്പറ്റിയും عَلِيم അറിവുള്ളവനാണ് ﴾17﴿ يَمُنُّون അവർ ദാക്ഷിണ്യം കാട്ടുന്നു, ഔദാര്യമായിപ്പറയുന്നു, ഉപകാരമെടുത്തുകാട്ടുന്നു عَلَيْكَ നിന്റെമേൽ, നിന്നോട് أَنْ أَسْلَمُوا അവർ ഇസ്‌ലാം സ്വീകരിച്ചത് قُل നീ പറയുക لَّا تَمُنُّوا നിങ്ങൾ ദാക്ഷിണ്യമായി കാട്ടരുത്, കാട്ടേണ്ടതില്ല عَلَىَّ എന്റെമേൽ إِسْلَٰمَكُم നിങ്ങളുടെ ഇസ്‌ലാമിനെ بَلِ ٱللَّهُ എങ്കിലും (പക്ഷേ) അല്ലാഹു يَمُنُّ عَلَيْكُمْ നിങ്ങളുടെമേൽ ദാക്ഷിണ്യമായി കാട്ടുന്നു أَنْ هَدَىٰكُمْ അവൻ നിങ്ങൾക്ക് മാർഗദർശനം ചെയ്തത്, വഴികാട്ടിയത് لِلْإِيمَٰنِ സത്യവിശ്വാസത്തിലേക്ക് إِن كُنتُمْ നിങ്ങളാണെങ്കിൽ صَٰدِقِين സത്യവാൻമാർ, സത്യം പറയുന്നവർ ﴾18﴿ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു يَعْلَم അറിയും, അറിയുന്നു

غَيْبَ ٱلسَّمَـٰوَٰتِ ആകാശങ്ങളിലെ അദൃശ്യകാര്യം (മറഞ്ഞത്) وَٱلْأَرْضِ ഭൂമിയിലെയും وَٱللَّهُ അല്ലാഹു بَصِيرٌ കണ്ടറിയുന്നവനാണ് بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി

---

14 -ാം വചനത്തിൽ പ്രസ്താവിച്ച ആ അഅ്റാബികളെ സംബന്ധിച്ചാണ് പറയുന്നത്. അവരുടെ പ്രസ്താവനകളും ഭാവവും കണ്ടാൽ, അല്ലാഹുവിന് അവരുടെ സ്ഥിതിഗതികളൊന്നും അറിയുകയില്ല. അവർ മുസ്‌ലിംകളാണെന്നും വിശ്വസിച്ചിട്ടുണ്ടെന്നും അവർ അല്ലാഹുവിനെ പറഞ്ഞു പഠിപ്പിക്കുകയാണ് എന്നും തോന്നിപ്പോകും. ആകാശഭൂമികളിലുള്ള എല്ലാ കാര്യവും, അറിയുന്നവനാണ് അല്ലാഹു. ഈ യാഥാർത്ഥ്യം മനസ്സിലാക്കാതെയാണ് അവരുടെ സംസാരം. മാത്രമല്ല, അവർ ഇസ്‌ലാമിനെ അംഗീകരിക്കുന്നതും, ശത്രുപക്ഷത്ത് ചേർന്ന് യുദ്ധത്തിനൊരുങ്ങാതിരുന്നതും അവർ ചെയ്ത ഒരു ദയാദാക്ഷിണ്യമാണെന്നും, അതിന്റെ പേരിൽ അല്ലാഹുവും റസൂലും അവരോട് കടപ്പെട്ടിട്ടുണ്ടെന്നുമാണ് അവരുടെ നില. സത്യവിശ്വാസം സ്വീകരിച്ചുവെന്നും, തങ്ങൾ മുസ്‌ലിംകളാണെന്നും അവർ പറയുന്നത് വാസ്തവമാണെങ്കിൽ, കാര്യം നേരെമറിച്ചാണുള്ളത്. കാരണം, അതിനുള്ള പ്രചോദനവും മനഃസ്ഥിതിയും അവരിൽ ഉളവാക്കി സത്യത്തിലേക്ക് നയിച്ചത് അല്ലാഹുവാണ്. അതിന്റെ ഫലം അവർക്കുതന്നെയാണ് താനും. എന്നിരിക്കെ, അല്ലാഹു അവർക്ക് അങ്ങോട്ടാണ് ദാക്ഷിണ്യം ചെയ്തുകൊടുത്തിരിക്കുന്നത്. അവർ അല്ലാഹുവിനോട് കടപ്പെട്ടിരിക്കുകയാണ്. അവരോട് യാതൊരു കടപ്പാടും അല്ലാഹുവിന്നാകട്ടെ, റസൂലിന്നാകട്ടെ ഇല്ല എന്ന് സാരം. തങ്ങളുടെ പ്രവൃത്തികളടക്കമുള്ള എല്ലാ രഹസ്യ പരസ്യങ്ങളും- ചെറുതും, വലുതുമെന്ന വ്യത്യാസം കൂടാതെ- അല്ലാഹു അറിയുമെന്ന ബോധമില്ലാത്തത്കൊണ്ടാണല്ലോ ഇത്തരം ധാരണകളും പ്രസ്താവനകളും അവരിൽനിന്ന് ഉണ്ടായിത്തീരുന്നത്. അതുകൊണ്ട് അവസാനത്തെ വചനത്തിൽ, അല്ലാഹു എല്ലാ കാര്യങ്ങളും അറിയുന്നവനാണെന്ന് ഒന്നുകൂടി ഊന്നിപ്പറഞ്ഞിരിക്കുകയാണ്.

ഹുനൈൻ യുദ്ധത്തിൽ ലഭിച്ച ഗനീമത്ത് സ്വത്തുക്കൾ ഭാഗിച്ചപ്പോൾ, ചില പ്രത്യേക കാരണങ്ങളെ മുൻനിറുത്തി ചില ആളുകൾക്ക് നബി ﷺ കൂടുതൽ കൊടുക്കുകയുണ്ടായി. ഇത് അൻസ്വാരികൾക്കിടയിൽ അല്പമൊരു മുറുമുറുപ്പിന് കാരണമായി. നബി ﷺ അവരെ വിളിച്ചുകൂട്ടി ഉപദേശിക്കുകയും സംഗതി വിവരിച്ചുകൊടുക്കുകയും ചെയ്തപ്പോൾ, തങ്ങളുടെ പക്കൽവന്നുപോയ അബദ്ധത്തിൽ അവരെല്ലാം വ്യസനിക്കുകയും, കരയുകയും ചെയ്തു. നബി ﷺ അവരോട് സംസാരിച്ച കൂട്ടത്തിൽ ഇപ്രകാരം പറയുകയുണ്ടായി: ഹേ, അൻസ്വാരികളേ,നിങ്ങൾ വഴിപിഴച്ചവരായിരുന്നു, എന്നിട്ട് ഞാൻ മുഖാന്തരം അല്ലാഹു നിങ്ങളെ നേർമാർഗത്തിലാക്കിയില്ലേ? നിങ്ങൾ ദരിദ്രൻമാരായിരുന്നു, എന്നിട്ട് ഞാൻ മുഖാന്തരം അല്ലാഹു നിങ്ങളെ ധന്യരാക്കിയില്ലേ? നിങ്ങൾ ശത്രുക്കളായിരുന്നു, എന്നിട്ട് ഞാൻ മുഖാന്തരം അല്ലാഹു നിങ്ങളുടെ മനസ്സുകൾക്കിടയിൽ ഇണക്കിച്ചേർത്തില്ലേ? الم أجدكم ضلالا فهداكم الله بي وعالة فاغناكم الله بي واعداء فألف بين

بي قلوبكم ഈ ഓരോന്നിലും അൻസ്വാരികൾ ഇങ്ങനെ ഉത്തരം പറഞ്ഞു: 'അതെ, അല്ലാഹുവും, അവന്റെ റസൂലുമാണ് ഏറ്റവും ദാക്ഷിണ്യം ചെയ്തവർ' (الله ورسوله امن)

اللهملك الحمد ولك الفضل والمنة

[التبييض ليلة الإثنين ٢٨ جمادي الأخرى ١٣٩٠هـ ٧٠/٨/٣٠م والتسويد ٦٢/٦/٣ م]

سورة ق

# 50. സൂറതു-ക്വാഫ്

**മക്കഃയിൽ അവതരിച്ചത്-വചനങ്ങൾ 45-വിഭാഗം (റുകൂഉ്)3**

മുഖവുരയിൽ പ്രസ്താവിച്ചിട്ടുള്ളത് പോലെ വിശുദ്ധ ക്വുർആന്റെ അദ്ധ്യായങ്ങൾ അവയുടെ വലുപ്പ വ്യത്യാസവും മറ്റും പരിഗണിച്ചു നാലുഭാഗമായി പരിഗണിക്കപ്പെടാറുണ്ട്.

1) ദീർഘമായ അദ്ധ്യായങ്ങൾ ( السبع الطوال )

2) നൂറോ അധികമോ ആയത്തുകൾ അടങ്ങുന്നവ ( المئون )

3) നൂറിൽ അൽപം കുറവുള്ളവ (المثاني)

4) ചെറിയ ആയത്തുകളോടുകൂടിയതും, ആയത്തുകളുടെ അവസാനത്തിൽ ഒരുതരം പ്രാസസ്വഭാവത്തോടുകൂടിയ അക്ഷരക്രമം കാണാവുന്നതുമായ സൂറത്തുകൾ (المفصلات) ഇവയാണത്. ഈ ഒടുവിൽ പറഞ്ഞ المفصل (മുഫസ്സ്വൽ) വിഭാഗത്തിന്റെ തുടക്കം ചിലർ സൂറത്തുൽ ഹുജുറാത്ത് ( الحجرات ) മുതൽക്കും, ചിലർ വേറെ സൂറത്ത് മുതൽക്കും കണക്കാക്കുന്നു. ഇമാം ഇബ്നു കഥീർ (റ) പ്രസ്താവിച്ചതുപോലെ മുഫസ്സ്വലിന്റെ തുടക്കം സൂറത്ത് ക്വാഫ് മുതൽക്കാണെന്നുള്ള അഭിപ്രായമായിരിക്കും കൂടുതൽ ശരിയായതെന്നാണ് മനസ്സിലാകുന്നത്. الله اعلم

تحزيب القرآن (ക്വുർആനെ ഹിസ്ബാക്കൽ, * അഥവാ ദിനകണ്ഠമാക്കൽ) എന്ന

---

***(*) രാത്രിനമസ്കാരങ്ങളിൽ ദിവസംതോറും ക്വുർആനിൽ നിന്ന് കുറേ ഭാഗം പാരായണം ചെയ്യൽ പല സ്വഹാബികളുടെയും പതിവായിരുന്നു. സ്വഹാബികളുടെ മാത്രമല്ല, ഭയഭക്തൻമാരായ പലരുടെയും പതിവാണത്. ഓരോ ദിവസത്തെയും പാരായണത്തിന് ഉപയോഗിക്കപ്പെടാറുള്ള ഭാഗത്തിന് حزب (ഹിസ്ബ് = ദിനകാണ്ഡം) എന്ന് പറയപ്പെട്ടിരുന്നു. ക്വുർആന്റെ പാരായണ മര്യാദകൾക്കനുസരിച്ച് നന്നായി പാരായണം ചെയ്യുക എന്ന ▸▸***

ശീർഷകത്തിൽ ഇമാം അബൂദാവൂദ് (റ) ഉദ്ധരിച്ചിട്ടുള്ള ഒരു ഹദീഥിൽ, അതിന്റെ റാവി (നിവേദകൻ) ആയ ഔസുബ്നു ഹുദൈഫഃ(റ) ഇപ്രകാരം പറയുന്നു :

'റസൂൽ തിരുമേനിﷺയുടെ സ്വഹാബികളോട് അവർ എങ്ങിനെയായിരുന്നു ക്വുർആനെ ഹിസ്ബാക്കിയിരുന്നത് എന്ന് ഞാൻ ചോദിച്ചു. അവർ ഇങ്ങിനെ പറഞ്ഞു: മൂന്നും, അഞ്ചും,ഏഴും, ഒമ്പതും, പതിനൊന്നും, പതിമൂന്നും, മുഫസ്സ്വലിന്റെ വിഭാഗവും ഇങ്ങിനെയാണ്'. വേറെ മാർഗങ്ങളിൽകൂടി ഇമാം അഹ്മദ്, ഇബ്നു മാജഃ (റ) എന്നിവരും ഇതുപോലെ നിവേദനം ചെയ്തിരിക്കുന്നു. ഇതിലെ മൂന്ന് അൽബക്വറഃ മുതൽ തുടങ്ങുന്നു. അഞ്ച് മാഇദഃ മുതലും, ഏഴ് യൂനുസ് മുതലും, ഒമ്പത് ഇസ്റാഉ് മുതലും, പതിനൊന്ന് ശുഅറാഉ് മുതലും, പതിമൂന്ന് സ്വാഫ്-ഫാത്ത് മുതലും ആരംഭിക്കുന്നു. എല്ലാം ചേർന്നാൽ ആകെയുള്ള 48 എണ്ണം സൂ: ഹുജുറാത്തോട് കൂടി അവസാനിക്കുന്നു. അപ്പോൾ മുഫസ്സ്വലിന്റെ വിഭാഗം (حزب المفصل) സൂ: ക്വാഫ് മുതൽ അവസാനംവരെയാണെന്ന് വ്യക്തമായല്ലോ.

പെരുന്നാൾ നമസ്കാരത്തിൽ നബിﷺസൂ: ക്വാഫും, സൂ:ക്വമറും (ق ، واقتربت الساعة) ഓതാറുണ്ടായിരുന്നതായി അബൂവാക്വിദില്ലൈഥി (أبو واقد الليثي) നിവേദനം ചെയ്തിരിക്കുന്നു. (അ; മു; ദാ; തി; ജ; ന) സൂ: ക്വാഫ് നബിﷺയുടെ നാവിൽ നിന്നല്ലാതെ ഞാൻ സ്വീകരിച്ചിട്ടില്ല (പഠിച്ചിട്ടില്ല). എല്ലാ വെള്ളിയാഴ്ചയും പ്രസംഗം ചെയ്യുമ്പോൾ മിമ്പറിൽ (പ്രസംഗപീഠത്തിൽ) വെച്ച് തിരുമേനി അത് ഓതാറുണ്ടായിരുന്നു. ഞങ്ങളുടെയും, തിരുമേനിയുടെയും (റൊട്ടി പാകം ചെയ്വാനുള്ള) അടുപ്പ് കുറച്ച് കാലത്തോളം ഒന്നായിരുന്നു, എന്നിങ്ങിനെ ഹാരിഥിന്റെ പുത്രിയായ ഉമ്മുഹിശാം (أم هشام بنت الحارث-رضـ) എന്ന വനിതാ സ്വഹാബിയും പ്രസ്താവിച്ചിരിക്കുന്നു.(അ; മു; ദാ; ജ; ന)സൃഷ്ടിയുടെ ആരംഭം,മരണം, മരണാനന്തരജീവിതം, പരലോകം, വിചാരണ, സ്വർഗനരകങ്ങൾ ആദിയായവയെ സംബന്ധിച്ച് ഈ സൂറത്തിൽ ഊന്നി പ്രസ്താവിച്ചിട്ടുള്ളതും, 37-ാം വചനത്തിലും, അവസാനത്തെ വചനത്തിലും കാണാവുന്നത് പോലെ ചിന്തിക്കുന്ന ഹൃദയമുള്ള എല്ലാവർക്കും ചിന്തിച്ചറിയുവാനും, ഭയഭക്തി ഉളവാക്കുവാനും പോരുന്നതുമായ ഒരു മഹത്തായ അദ്ധ്യായമത്രെ സൂ:ക്വാഫ്. അതുകൊണ്ടുതന്നെയാണ് പെരുന്നാൾ ദിവസങ്ങളിലും, ജുമുഅഃ ദിവസങ്ങളിലും, ജനസദസ്സുകളിൽ വെച്ചും നബിﷺ ഈ സൂറത്ത് ഓതിക്കേൾപ്പിക്കുക പതിവാക്കിയിരുന്നതും.

---

▸▸ ***അർത്ഥത്തിൽ സാധാരണക്കാർക്കിടയിൽ-നമ്മുടെ രാജ്യങ്ങളിൽ-ഹിസ്ബ് എന്ന വാക്ക് ഉപയോഗിച്ചു കാണുന്നു. ഇതെങ്ങിനെ വന്നുകൂടി എന്നറിയുന്നില്ല. ഒരുപക്ഷേ, ദിനംതോറും പാരായണം ചെയ്വാൻ നിശ്ചയിച്ചതോതിനെ ഉദ്ദേശിച്ചായിരിക്കാം അത് ഉപയോഗിക്കാൻ തുടങ്ങിയത്. ഏതായാലും, ക്വുർആൻ നന്നായി പാരായണം ചെയ്യുന്നതിന് تجويد (തജ്വീദ്) എന്നത്രെ യഥാർത്ഥത്തിൽ പറയേണ്ടത്.***

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

قٓ ۚ وَٱلۡقُرۡءَانِ ٱلۡمَجِيدِ ﴿١﴾

**﴾1﴿ ക്വാഫ്**
**മഹത്വമേറിയ ക്വുർആൻ തന്നെയാണ(സത്യം)!**

﴾1﴿ قٓ ക്വാഫ് وَٱلۡقُرۡءَان ക്വുർആൻ തന്നെയാണ ٱلۡمَجِيدِ മഹത്വമേറിയ

ക്വാഫ് പോലെ ചില സൂറത്തുകളുടെ ആരംഭത്തിൽ കാണുന്ന കേവലാക്ഷരങ്ങളെയും, ക്വുർആനിൽ കാണപ്പെടുന്ന സത്യവാചകങ്ങളെയും പരാമർശിച്ചുകൊണ്ട് നാം പലപ്പോഴും സംസാരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ കൂടുതലൊന്നും പ്രസ്താവിക്കുന്നില്ല. ക്വാഫ്മല ( جبل قاف ) എന്ന പേരിൽ ഭൂമിയെ വലയം ചെയ്തുകൊണ്ടുള്ള ഒരു മലയുണ്ടെന്നും, അതാണിവിടെ ഉദ്ദേശ്യമെന്നും മുമ്പ് ചില ആളുകൾ പ്രസ്താവിക്കാറുണ്ടായിരുന്നു. ചില പാമര മുസ്‌ലിംകളിൽ ഇന്നും അങ്ങിനെ വിശ്വസിക്കുന്നവരുണ്ട്. ഇത്-ഇമാം ഇബ്നുകഥീർ(റ) മുതലായവർ പ്രസ്താവിക്കുന്നത്പോലെ - അടിസ്ഥാനരഹിതമായ ഇസ്റാഈലീ കഥയോ, മതത്തിൽ ആശയക്കുഴപ്പം സൃഷ്ടിച്ചുവിടുവാൻവേണ്ടി നിർമതവാദികൾ പടച്ചുവിട്ടതോ ആയിരിക്കുമെന്നുള്ളതിൽ സംശയമില്ല.

നബി തിരുമേനിﷺയുടെ പ്രവാചകത്വം, മരണാനന്തരജീവിതം തുടങ്ങി ഈ അദ്ധ്യായത്തിലും മറ്റും ക്വുർആൻ പ്രസ്താവിക്കുന്ന വിഷയങ്ങളെല്ലാം പരമാർത്ഥങ്ങളാണെന്ന് ക്വുർആൻ മുഖേന ആണയിട്ട് കൊണ്ട് അല്ലാഹു സൂറത്ത് ആരംഭിക്കുന്നു. തുടർന്നുകൊണ്ട് ഗൗരവമേറിയ ഈ യാഥാർത്ഥ്യത്തെ നിഷേധിക്കുന്നവരെക്കുറിച്ച് പറയുന്നു.

بَلۡ عَجِبُوٓاْ أَن جَآءَهُم مُّنذِرٞ مِّنۡهُمۡ فَقَالَ ٱلۡكَـٰفِرُونَ هَـٰذَا شَيۡءٌ عَجِيبٌ ﴿٢﴾

**﴾2﴿ പക്ഷെ, അവർക്ക് തങ്ങളിൽനിന്ന് ഒരു മുന്നറിയിപ്പ് നൽകുന്നവൻ വന്നിട്ടുള്ളതിനാൽ അവർ ആശ്ചര്യപ്പെടുകയാണ് ! എന്നിട്ട് (ആ) അവിശ്വാസികൾ പറയുന്നു : ഇതൊരു ആശ്ചര്യകരമായ കാര്യമാണ് ;**

﴾2﴿ بَلۡ എങ്കിലും, എന്നാൽ, പക്ഷേ عَجِبُوٓاْ അവർ ആശ്ചര്യപ്പെടുകയാണ് أَن جَآءَهُم അവർക്ക് വന്നതിനാൽ مُّنذِر ഒരു മുന്നറിയിപ്പ്(താക്കീത്)കാരൻ مِّنۡهُمۡ

അവരിൽ നിന്ന് فَقَالَ എന്നിട്ട് പറഞ്ഞു,പറയുന്നു ٱلْكَـٰفِرُونَ അവിശ്വാസികൾ هَـٰذَا ഇത് شَىْءٌ عَجِيبٌ ആശ്ചര്യ(അത്ഭുത)കരമായ ഒരു കാര്യം(വസ്തുത)ആകുന്നു.

أَءِذَا مِتْنَا وَكُنَّا تُرَابًا ۖ ذَٰلِكَ رَجْعٌۢ بَعِيدٌ ﴿٣﴾

**﴾3﴿ നാം മരിക്കുകയും, മണ്ണായി ത്തീരുകയും ചെയ്തിട്ടാണോ (വീണ്ടും മടക്കപ്പെടുന്നത്)?! അത് വിദൂരമായ ഒരു മടക്കമത്രെ !**

﴾3﴿ أَءِذَا مِتْنَا നാം മരിച്ചിട്ടോ, മരണപ്പെട്ടാലോ وَكُنَّا تُرَابًا നാം മണ്ണായിത്തീരുകയും ذَٰلِكَ رَجْعٌ അതൊരു മടക്കമാണ് بَعِيدٌ വിദൂരമായ (പ്രയാസപ്പെട്ട)

നബിﷺയുടെ പ്രവാചകത്വത്തെയും, മരണാനന്തരജീവിതത്തെയും നിഷേധിക്കുന്ന മുശ്‌രിക്കുകളുടെ ദൃഷ്ടിയിൽ, അത് രണ്ടും അസംഭവ്യമായ കാര്യങ്ങളായിട്ടാണുള്ളത്. മനുഷ്യരിൽ നിന്ന് ദൈവദൂതൻ ഉണ്ടാകുന്നതെങ്ങിനെ ? മരിച്ചു മണ്ണായിത്തീർന്ന മനുഷ്യൻ പിന്നെ ജീവിപ്പിക്കപ്പെടുന്നതെങ്ങിനെ ? എന്നൊക്കെ അവർ അത്ഭുതപ്പെടുകയാണ്. അല്ലാഹു പറയുന്നു :

قَدْ عَلِمْنَا مَا تَنقُصُ ٱلْأَرْضُ مِنْهُمْ ۖ وَعِندَنَا كِتَـٰبٌ حَفِيظٌۢ ﴿٤﴾

**﴾4﴿ തീർച്ചയായും നമുക്കറിയാം, അവരിൽ നിന്ന് ഭൂമി എന്താണ് കുറവ് വരുത്തുന്നതെന്ന്. (എല്ലാം) സൂക്ഷ്മമായി (രേഖപ്പെടുത്തി)വെച്ചിട്ടുള്ള ഒരു ഗ്രന്ഥം നമ്മുടെ അടുക്കലുണ്ട്താനും.**

بَلْ كَذَّبُوا۟ بِٱلْحَقِّ لَمَّا جَآءَهُمْ فَهُمْ فِىٓ أَمْرٍ مَّرِيجٍ ﴿٥﴾

**﴾5﴿ എങ്കിലും, അവർക്ക് യഥാർത്ഥം വന്നപ്പോൾ അവർ അതിനെ വ്യാജമാക്കി ; അങ്ങനെ, അവർ ഇളക്കംപിടിച്ച ഒരു വിഷയത്തിലാണ് [അനിശ്ചിത നിലപാടിലാണ്.]**

﴾4﴿ قَدْ عَلِمْنَا തീർച്ചയായും നമുക്കറിയാം, അറിഞ്ഞിട്ടുണ്ട് مَا تَنقُصُ ചുരുക്കുന്നതും, കുറവ് വരുത്തുന്നതും ٱلْأَرْضُ ഭൂമി مِنْهُمْ അവരിൽ നിന്ന് وَعِندَنَا നമ്മുടെ അടുക്കലുണ്ട്താനും كِتَـٰبٌ ഒരു ഗ്രന്ഥം, രേഖ حَفِيظٌ സൂക്ഷിക്കുന്ന, സൂക്ഷിക്കപ്പെടുന്ന, സൂക്ഷ്മമായ ﴾5﴿ بَلْ كَذَّبُوا۟ എങ്കിലും അവർ വ്യാജമാക്കി, കളവാക്കി بِٱلْحَقِّ യഥാർത്ഥത്തെ لَمَّا جَآءَهُمْ അതവർക്ക് വന്നപ്പോൾ, വന്നാറെ فَهُمْ എന്നിട്ടവർ فِىٓ أَمْرٍ ഒരു വിഷയ(കാര്യ)ത്തിലാണ് مَّرِيجٍ ഇളക്കം പിടിച്ച (അനിശ്ചിതമായ, ചഞ്ചലമായ)

മരണപ്പെട്ടവരുടെ ശരീരത്തിൽ നിന്ന് എന്തെല്ലാം, എത്രയെല്ലാം, എങ്ങിനെയെല്ലാം നശിച്ചുപോകുന്നുണ്ടെന്നും, എത്രഭാഗം നഷ്ടപ്പെടുന്നുണ്ടെന്നും നമുക്കറിയാം. എല്ലാം സസൂക്ഷ്മം നമ്മുടെ അടുക്കൽ രേഖപ്പെടുത്തിവെക്കുന്നുണ്ട്. ജഡംമണ്ണിൽ ലയിച്ചാൽ പിന്നെയും അതിനെ ജീവിപ്പിക്കുന്നത് നമുക്ക് ഒട്ടും പ്രയാസമില്ല. ഇങ്ങിനെയുള്ള യാഥാർത്ഥ്യങ്ങൾ പ്രവാചകൻ മുഖേന അവരെ മനസ്സിലാക്കുമ്പോൾ അതിനെപ്പറ്റി ചിന്തിക്കാതെ, അവർ നിഷേധിക്കുകയാണ് ചെയ്യുന്നത്. നിഷേധ ത്തിലാകട്ടെ, അവരുടെ നില അസ്ഥിരമാണ് താനും എന്ന് സാരം. ക്വുർആനെയും നബിﷺയെയും സംബന്ധിച്ചു ജാലം, ജാലക്കാരൻ, കവിത, കവി, ജോത്സ്യം, ജോത്സ്യക്കാരൻ, ഭ്രാന്ത്, ഭ്രാന്തൻ എന്നൊക്കെ പരസ്പര വിരുദ്ധമായ അവരുടെ പ്രസ്താവനകൾ അവരുടെ അനിശ്ചിതത്വത്തെയാണല്ലോ കാണിക്കുന്നത്.

---

أَفَلَمْ يَنظُرُوٓا۟ إِلَى ٱلسَّمَآءِ فَوْقَهُمْ كَيْفَ بَنَيْنَـٰهَا وَزَيَّنَّـٰهَا وَمَا لَهَا مِن فُرُوجٍ ﴿٦﴾

**﴾6﴿ എന്നാൽ, തങ്ങളുടെ മീതെ ആകാശത്തേക്ക് അവർ നോക്കുന്നില്ലേ, എങ്ങിനെയാണ് നാമതിനെ സ്ഥാപിച്ചിരിക്കുന്നതും, അതിനെ അലങ്കരിച്ചിരിക്കുന്നതും എന്ന് ?! യാതൊരു വിടവുകളും [കേടുപാടും] അതിന് ഇല്ലതാനും.**

وَٱلْأَرْضَ مَدَدْنَـٰهَا وَأَلْقَيْنَا فِيهَا رَوَٰسِىَ وَأَنۢبَتْنَا فِيهَا مِن كُلِّ زَوْجٍۭ بَهِيجٍ ﴿٧﴾

**﴾7﴿ഭൂമിയുംതന്നെ, നാം അതിനെ നീട്ടി വിശാലപ്പെടുത്തുകയും, ഉറച്ചുനില്ക്കുന്ന പർവ്വതങ്ങളെ അതിൽ സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു; കൗതുകപ്പെട്ട എല്ലാ (തരം) ഇണവസ്തുക്കളെയും അതിൽ നാം ഉല്പാദിപ്പിക്കുകയും ചെയ്തിരിക്കുന്നു.**

تَبْصِرَةً وَذِكْرَىٰ لِكُلِّ عَبْدٍ مُّنِيبٍ ﴿٨﴾

**﴾8﴿ (മനസ്സ്മടങ്ങി) വിനയപ്പെടുന്ന എല്ലാ അടിയാന്മാർക്കും കണ്ടറിയേണ്ടതിനും, ഓർമക്കായും [അതിനായിട്ടാണ് ഇതെല്ലാം ചെയ്തത്]**

وَنَزَّلْنَا مِنَ ٱلسَّمَآءِ مَآءً مُّبَـٰرَكًا فَأَنۢبَتْنَا بِهِۦ جَنَّـٰتٍ وَحَبَّ ٱلْحَصِيدِ ﴿٩﴾

**﴾9﴿ ആകാശത്ത്നിന്ന് അനുഗൃഹീതമായ വെള്ളവും [മഴയും] നാം ഇറക്കി ; എന്നിട്ട് അത്മൂലം (പല) തോട്ടങ്ങളും, കൊയ്തെടുക്കപ്പെടുന്ന ധാന്യവും ഉൽപാദിപ്പിച്ചു.**

وَٱلنَّخْلَ بَاسِقَـٰتٍ لَّهَا طَلْعٌ نَّضِيدٌ ﴿١٠﴾

﴿10﴾ (ഫലം വഹിച്ചുകൊണ്ട്) ഉയര്‍ന്ന് നില്‍ക്കുന്ന നിലയില്‍ ഈത്തപ്പനകളും (ഉല്‍പാദിപ്പിച്ചു); അവയ്ക്ക് (മേല്‍ക്കുമേലെ) അടുക്കായുള്ള കുലയുണ്ടായിരിക്കും.

رِّزْقًا لِّلْعِبَادِ ۖ وَأَحْيَيْنَا بِهِۦ بَلْدَةً مَّيْتًا ۚ كَذَٰلِكَ ٱلْخُرُوجُ ﴿١١﴾

﴿11﴾ (അതെ) അടിയാന്‍മാര്‍ക്ക് ആഹാരത്തിനായിട്ട് അത് [വെള്ളം] മൂലം, നിര്‍ജ്ജീവമായ രാജ്യത്തെ നാം ജീവിപ്പിക്കുകയും ചെയ്തു. അതുപോലെയാണ് പുറപ്പാട് [പുനര്‍ജീവിതം]

﴿6﴾ أَفَلَمْ يَنظُرُوٓا۟ എന്നാലവര്‍ നോക്കുന്നില്ലേ إِلَى ٱلسَّمَآءِ ആകാശത്തേക്ക് فَوْقَهُمْ തങ്ങളുടെ മീതെ كَيْفَ بَنَيْنَـٰهَا അതിനെ നാം എങ്ങിനെ സ്ഥാപിച്ചുവെന്ന് وَزَيَّنَّـٰهَا അതിനെ നാംഅലങ്കരിക്കുക(ഭംഗിയാക്കുക)യും ചെയ്തു وَمَا لَهَا അതിന് ഇല്ല താനും مِن فُرُوجٍ വിടവുകളായിട്ട് (ഒന്നും)﴿7﴾ وَٱلْأَرْضَ ഭൂമിയെയും مَدَدْنَـٰهَا അതിനെ നാം നീട്ടി (പരത്തി, വിശാലമാക്കി) وَأَلْقَيْنَا നാം ഇടുക (ഏര്‍പ്പെടുത്തുക, സ്ഥാപിക്കുക)യും ചെയ്തു فِيهَا അതില്‍ رَوَٰسِىَ ഉറച്ച് (തറച്ച്) നില്‍ക്കുന്ന മലകള്‍ وَأَنۢبَتْنَا فِيهَا അതില്‍ നാം മുളപ്പിക്കുക(ഉല്‍പാദിപ്പിക്കുക)യും ചെയ്തു مِن كُلِّ زَوْجٍۭ എല്ലാ ഇണകളെയും, ഇണകളില്‍പെട്ടതും بَهِيجٍ കൗതുകപ്പെട്ട, അഴകുള്ള, മോടിയുള്ള ﴿8﴾ تَبْصِرَةً കണ്ടറിയേണ്ടതിന് وَذِكْرَىٰ ആലോചിച്ചറിയേണ്ടതിനും, ഓര്‍മക്കായും لِكُلِّ عَبْدٍ എല്ലാ അടിയാന്നും مُّنِيبٍ വിനയപ്പെടുന്ന, മനസ്സുമടക്കമുള്ള,ഭക്തിയുള്ള ﴿9﴾ وَنَزَّلْنَا നാം ഇറക്കുകയും ചെയ്തു مِنَ ٱلسَّمَآءِ ആകാശത്തുനിന്ന് مَآءً വെള്ളം مُّبَـٰرَكًا അനുഗൃഹീതമായ, ആശീര്‍വദിക്കപ്പെട്ട فَأَنۢبَتْنَا بِهِۦ എന്നിട്ട് അത്മൂലം നാം ഉല്പാദിപ്പിച്ചു جَنَّـٰتٍ പല തോട്ടങ്ങള്‍ وَحَبَّ ധാന്യവും, വിത്തും ٱلْحَصِيدِ കൊയ്തെടുക്കപ്പെടുന്നതിന്റെ ﴿10﴾ وَٱلنَّخْلَ ഈത്തപ്പനയും, ഈന്തമരവും بَاسِقَـٰتٍ ഉയര്‍ന്ന്നില്‍ക്കുന്ന നിലയില്‍, വഹിച്ചുംകൊണ്ട് لَّهَا അതിന്നുണ്ട്, അവക്കുണ്ട് طَلْعٌ കുല نَّضِيدٌ അടുക്കായ, ഇടതിങ്ങിയ ﴿11﴾ رِّزْقًا ആഹാരത്തിന്, ഉപജീവനമായിട്ട് لِّلْعِبَادِ അടിയാന്‍മാര്‍ക്ക് وَأَحْيَيْنَا بِهِۦ അത്മൂലം നാം ജീവിപ്പിക്കയും ചെയ്തു بَلْدَةً രാജ്യത്തെ, പ്രദേശത്തെ مَّيْتًا ചത്ത, നിര്‍ജ്ജീവമായ كَذَٰلِكَ അത്പോലെ (അപ്രകാരം)യാണ് ٱلْخُرُوجُ പുറപ്പാട്, പുറത്ത്വരല്‍

മനുഷ്യൻ സദാ അറിഞ്ഞും അനുഭവിച്ചുംകൊണ്ടിരിക്കുന്ന ഈ സത്യങ്ങളെ അവന്റെ മുമ്പിൽ നിരത്തിക്കാട്ടി തൗഹീദിനും, മരണാനന്തരജീവിതത്തിനും അവയെല്ലാം സ്പഷ്ടമായ തെളിവുകളാണെന്ന് ചൂണ്ടിക്കാട്ടുകയാണ്. മരവിച്ചതോ, ദുഷിച്ചു നശിച്ചതോ അല്ലാത്ത ഹൃദയങ്ങൾക്ക് ചിന്തിച്ചു മനസ്സിലാക്കുവാൻ ഇതൊക്കെത്തന്നെ മതി എന്നും ഓർമിപ്പിക്കുന്നു.

كَذَّبَتْ قَبْلَهُمْ قَوْمُ نُوحٍ وَأَصْحَٰبُ ٱلرَّسِّ وَثَمُودُ ﴿١٢﴾

**﴾12﴿ ഇവരുടെ മുമ്പ് നൂഹിന്റെ ജനതയും റസ്സിന്റെ ആൾക്കാരും, ഥമൂദ് ഗോത്രവും വ്യാജമാക്കി.**

وَعَادٌ وَفِرْعَوْنُ وَإِخْوَٰنُ لُوطٍ ﴿١٣﴾

**﴾13﴿ആദ്വർഗവും,ഫിർഔനും, ലൂത്വിന്റെ സഹോദരങ്ങളും :**

وَأَصْحَٰبُ ٱلْأَيْكَةِ وَقَوْمُ تُبَّعٍ ۚ كُلٌّ كَذَّبَ ٱلرُّسُلَ فَحَقَّ وَعِيدِ ﴿١٤﴾

**﴾14﴿ ഐക്കത്തിന്റെ [മരക്കാവിന്റെ] ആൾക്കാരും, തുബ്ബഇന്റെ ജനതയും ; എല്ലാവരും തന്നെ, റസൂലുകളെ വ്യാജമാക്കി. അതിനാൽ, എന്റെ താക്കീത് (അവരിൽ) യഥാർത്ഥമായിത്തീർന്നു.**

---

﴾12﴿ كَذَّبَتْ വ്യാജമാക്കി قَبْلَهُم ഇവരുടെ (അവരുടെ)മുമ്പ് قَوْمُ نُوحٍ നൂഹിന്റെ ജനത وَأَصْحَٰبُ ٱلرَّسِّ റസ്സുകാരും وَثَمُود ഥമൂദും ﴾13﴿ وَعَادٌ ആദും وَفِرْعَوْن ഫിർഔനും وَإِخْوَٰنُ لُوطٍ ലൂത്വിന്റെ സഹോദരങ്ങളും ﴾14﴿ وَأَصْحَٰبُ ٱلْأَيْكَةِ ഐക്കത്തുകാരും وَقَوْمُ تُبَّعٍ തുബ്ബഇന്റെ ജനതയും كُلٌّ എല്ലാവരും كَذَّبَ കളവാക്കി ٱلرُّسُلَ റസൂലുകളെ, ദൂതന്മാരെ فَحَقَّ അതിനാൽ യഥാർത്ഥമായി, ന്യായമായി, അർഹമായി وَعِيد എന്റെ താക്കീത്.

---

الرس (റസ്സ്) എന്ന വാക്കിന് കെട്ടിപ്പടുക്കാത്ത കിണർ എന്നർത്ഥമുണ്ട്. ഏതോ ഒരു കിണറിന്റെ അഥവാ വെള്ളത്താവളത്തിന്റെ – അടുക്കൽ വസിച്ചിരുന്ന ഒരു ജനതയായിരുന്നു റസ്സുകാർ (أصحاب الرس ) എന്നും, അതല്ല റസ്സ് എന്ന പേരിലുള്ള ഒരു രാജ്യക്കാരാണെന്നും അഭിപ്രായമുണ്ട്. അല്ലാഹുവിനറിയാം. ഏതായാലും, ഇവരും മുൻകഴിഞ്ഞുപോയ ഒരു ജനതതന്നെ. ശുഅയ്ബ് നബി(അ)യുടെ ജനതയായിരുന്നു ഐക്കത്തുകാർ ( أصحاب الأيكة) മരക്കാവ് എന്നാണ് ആ വാക്കിന്നർത്ഥം. മരങ്ങൾ ധാരാളമുള്ളതായിരുന്നു അവരുടെ വാസസ്ഥലം. യമനിലെ ഒരു പ്രാചീന രാജകുടുംബത്തിലെ സദ്വൃത്തനായ ഒരു രാജാവിനെ ഉദ്ദേശിച്ചാണ് തുബ്ബഉ് ( تبع ) എന്ന് പറഞ്ഞിരിക്കുന്നത്. (ഇദ്ദേഹത്തെപ്പറ്റി സൂ: ദുഖാൻ

37ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട്.) സത്യനിഷേധത്തിൽ നിന്ന് പിൻമാറാത്ത പക്ഷം ഇങ്ങിനെയുള്ള സമുദായങ്ങളുടെ അനുഭവം ഈ നിഷേധികൾക്കും വന്നേക്കുമെന്ന് അല്ലാഹു താക്കീത് ചെയ്യുകയാണ്.

أَفَعَيِينَا بِٱلْخَلْقِ ٱلْأَوَّلِ ۚ بَلْ هُمْ فِى لَبْسٍ مِّنْ خَلْقٍ جَدِيدٍ ﴿١٥﴾

**﴾15﴿ അപ്പോൾ, ഒന്നാമത്തെ സൃഷ്ടിക്കൽകൊണ്ട് നാം കുഴങ്ങിപ്പോയോ?! (ഇല്ല)എങ്കിലും ഇവർ, പുതിയ ഒരു സൃഷ്ടിപ്പിനെക്കുറിച്ച് ആശങ്കയിലാണ്.**

---

﴾15﴿ أَفَعَيِينَا അപ്പോൾ (എന്നാൽ) നാം കുഴങ്ങിയോ, ക്ഷീണിച്ചോ بِٱلْخَلْقِ ٱلْأَوَّلِ ഒന്നാമത്തെ സൃഷ്ടിക്കൽകൊണ്ട് بَلْ هُمْ എങ്കിലും അവർ فِى لَبْسٍ സന്ദേഹത്തിലാണ്, ആശങ്കയിലാണ്, ആശയക്കുഴപ്പത്തിലാണ് مِّنْ خَلْقٍ ഒരു സൃഷ്ടിക്കലിനെക്കുറിച്ച് جَدِيد പുതുതായ

---

മനുഷ്യനെ ആദ്യം സൃഷ്ടിച്ചത് നാം തന്നെയാണല്ലോ. അത് നിമിത്തം നമുക്ക് വല്ല ക്ഷീണമോ കുഴക്കോ ഏർപ്പെട്ടിട്ടുണ്ടെങ്കിൽ രണ്ടാമത് ജീവിപ്പിക്കുവാൻ നമുക്ക് പ്രയാസമാണെന്ന് കരുതാമായിരുന്നു. പക്ഷേ, അത് മൂലം നമുക്ക് യാതൊരു ക്ഷീണവും പറ്റിയിട്ടില്ല. എന്നിരിക്കെ എനിയൊരു പുതിയ ജീവിതംകൂടി അവർക്ക് നൽകുന്നതിൽ നമുക്ക് യാതൊരു തടസ്സവുമില്ല. പക്ഷേ, അവർ വാസ്തവം ഗ്രഹിക്കാതെ സന്ദേഹത്തിൽ കഴിഞ്ഞുകൂടുകയാണ്.

## വിഭാഗം - 2

وَلَقَدْ خَلَقْنَا ٱلْإِنسَٰنَ وَنَعْلَمُ مَا تُوَسْوِسُ بِهِۦ نَفْسُهُۥ ۖ وَنَحْنُ أَقْرَبُ إِلَيْهِ مِنْ حَبْلِ ٱلْوَرِيدِ ﴿١٦﴾

**﴾16﴿ തീർച്ചയായും, മനുഷ്യനെ നാം സൃഷ്ടിച്ചു ; അവന്റെ മനസ്സ് യാതൊന്നിനെക്കുറിച്ച് മന്ത്രിക്കുന്നുവോ അത് നാം അറിയുകയും ചെയ്യുന്നു. അവനിലേക്ക് നാം (അവന്റെ ) കണ്ഠനാഡിയെക്കാൾ അടുത്തവനുമത്രെ.**

إِذْ يَتَلَقَّى ٱلْمُتَلَقِّيَانِ عَنِ ٱلْيَمِينِ وَعَنِ ٱلشِّمَالِ قَعِيدٌ ﴿١٧﴾

**﴾17﴿ (അതെ) വലഭാഗത്തും, ഇടഭാഗത്തും (വേറിട്ടുപോകാതെ)ഇരുന്നുകൊണ്ടിരിക്കുന്ന രണ്ട് ഏറ്റെടുക്കുന്നവർ ഏറ്റെടുത്തുകൊണ്ടിരിക്കുന്ന (അതേ) സന്ദർഭത്തിൽ !**

مَّا يَلۡفِظُ مِن قَوۡلٍ إِلَّا لَدَيۡهِ رَقِيبٌ عَتِيدٌ ﴿١٨﴾

**﴾18﴿തയ്യാറായിക്കൊണ്ടിരിക്കുന്ന സൂക്ഷ്മവീക്ഷകര്‍ തന്റെ അടുക്കല്‍ ഉണ്ടായിക്കൊണ്ടല്ലാതെ ഒരു വാക്കും അവന്‍ ഉച്ചരിക്കുകയില്ല.**

﴾16﴿ وَلَقَدۡ خَلَقۡنَا തീര്‍ച്ചയായും നാം സൃഷ്ടിച്ചു ٱلۡإِنسَٰنَ മനുഷ്യനെ وَنَعۡلَمُ നാം അറിയുകയും ചെയ്യും مَا യാതൊന്ന് تُوَسۡوِسُ بِهِۦ അതിനെപ്പറ്റി മന്ത്രിക്കും, ദുര്‍മന്ത്രണം ചെയ്യും نَفۡسُهُۥ അവന്റെ മനസ്സ് وَنَحۡنُ നാം أَقۡرَبُ إِلَيۡهِ അവനിലേക്ക് ഏറ്റം അടുത്തവനാണ് مِنۡ حَبۡلِ ٱلۡوَرِيدِ കണ്ഠനാഡിയേക്കാള്‍ ﴾17﴿ إِذۡ يَتَلَقَّى ഏറ്റെടുക്കുന്ന സന്ദര്‍ഭം ٱلۡمُتَلَقِّيَانِ രണ്ട് ഏറ്റെടുക്കുന്നവര്‍ عَنِ ٱلۡيَمِينِ വലഭാഗത്ത് وَعَنِ ٱلشِّمَالِ ഇട ഭാഗത്തും قَعِيدٌ ഇരിക്കുന്നവരായ, ഇരുത്തക്കാരായ ﴾18﴿ مَّا يَلۡفِظُ അവന്‍ ഉച്ചരിക്കുക (മൊഴിയുക)യില്ല مِن قَوۡلٍ ഒരു വാക്കും إِلَّا لَدَيۡهِ അവന്റെ അടുക്കല്‍ ഇല്ലാതെ رَقِيب ഒരു വീക്ഷകന്‍, സൂക്ഷ്മവീക്ഷണം ചെയ്യുന്നവര്‍ عَتِيد തയ്യാറുള്ള, സന്നദ്ധരായ

മനുഷ്യന്റെ കഴുത്തില്‍ ഇരുവശങ്ങളിലുമായി സ്ഥിതിചെയ്യുന്ന രണ്ട് പ്രധാന രക്തനാഡികളില്‍ ഓരോന്നിന്നും ورید (കണ്ഠനാഡി) എന്ന് പറയുന്നു. മനുഷ്യന്റെ മനസ്സില്‍ തോന്നുന്ന രഹസ്യങ്ങള്‍പോലും അല്ലാഹു അറിയുന്നു. അവന്റെ ജീവന്റെ നിലനില്‍പിന് അനുപേക്ഷണീയമായ അവന്റെ ഏറ്റവും പ്രധാനപ്പെട്ട അംശത്തെക്കാളും അടുത്ത ബന്ധമാണ് അല്ലാഹുവിന് അവനോടുള്ളത്. അതോടുകൂടി, അവന്റെ വലത്തും, ഇടത്തും സദാ ഇരുപ്പുറപ്പിച്ച്കൊണ്ട് അവന്റെ ചെയ്തികള്‍ ഒന്നൊഴിയാതെ രണ്ടാളുകള്‍ വീക്ഷിച്ചു രേഖപ്പെടുത്തിക്കൊണ്ടിരിക്കുന്നുമുണ്ട്. അവരുടെ വീക്ഷണത്തിലും സാന്നിദ്ധ്യത്തിലുമായിട്ടല്ലാതെ ഒരക്ഷരം ഉരിയാടുവാന്‍ പോലും മനുഷ്യന് കഴിവില്ല എന്നു സാരം.

മനുഷ്യന്റെ നന്‍മതിന്‍മകളെ രേഖപ്പെടുത്തുവാനായി അല്ലാഹു നിയോഗിച്ച മലക്കുകളെപ്പറ്റിയാണ് 'ഏറ്റെടുക്കുന്ന രണ്ട്പേര്‍' (المتلقيان) എന്ന് പറഞ്ഞത്. അതായത് നന്‍മ രേഖപ്പെടുത്തുന്ന മലക്കും തിന്‍മ രേഖപ്പെടുത്തുന്ന മലക്കും. അവന്റെ ഓരോ ചെയ്തിയും-അതെത്ര നിസ്സാരമായാലും ശരി-അവര്‍ എഴുതിയെടുത്ത് ആ രേഖയില്‍ സൂക്ഷിക്കുന്നു. അല്ലാഹു പറയുന്നു: وإن عليكم لحافظين كراما كاتبين يعلمون ما تفعلون-الإنفطار (സാരം നിശ്ചയമായും നിങ്ങളുടെമേല്‍ കാവല്‍ക്കാരുണ്ട്, അതായത് എഴുത്തുകാരായ ചില മാന്യന്മാര്‍, നിങ്ങള്‍ ചെയ്യുന്നത് അവര്‍ അറിയുന്നതാണ്. (സൂ: ഇന്‍ഫിത്വാര്‍) إنا كنا نستنسخ ما كنتم تعملون-الجاثية നിങ്ങള്‍ പ്രവര്‍ത്തിച്ചുകൊണ്ടിരിക്കുന്നത് നിശ്ചയമായും നാം എഴുതിയെടുക്കുന്നുണ്ടായിരുന്നു. (സൂ: ജാഥിയഃ) بلى و رسلنا لديهم يكتبون-الزخرف (ഇല്ലാതെ, നമ്മുടെ ദൂതന്‍മാര്‍ അവരുടെ അടുക്കല്‍ എഴുതിക്കൊണ്ടിരിക്കുന്നു. (സൂ: സുഖ്റുഫ്) എന്നാല്‍, മലക്കുകളുടെ എഴുത്തിന്റെ സ്വഭാവമെന്താണ് ? ഏതിലാണ് അവര്‍ എഴുതി രേഖ

പ്പെടുത്തുക ? ഇതൊന്നും നമുക്കറിഞ്ഞുകൂടാ. അല്ലാഹുവിനറിയാം. അദൃശ്യ കാര്യങ്ങളത്രെ അവ.

16-ാം വചനത്തിന്റെ അന്ത്യഭാഗവും 17-ാം വചനവും തമ്മിൽ ഘടനാപരമായ വാചകബന്ധം ഉണ്ടായിക്കൊണ്ടും, അല്ലാതെയും വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. തമ്മിൽ ബന്ധമുണ്ടെന്ന് വെക്കുമ്പോൾ ആശയം ഇപ്രകാരമായിരിക്കും: മലക്കുകൾ മനുഷ്യന്റെ വലവും ഇടവും ഇരുന്ന് അവന്റെ കർമങ്ങൾ രേഖപ്പെടുത്തിക്കൊണ്ടിരിക്കുന്നു. അതേ സമയത്ത് അല്ലാഹുവിന് അതിന്റെ ആവശ്യമില്ലതാനും. കാരണം അവൻ മനുഷ്യനോട് അവന്റെ ജീവനാഡിയെക്കാൾ അടുപ്പമുള്ളവനാണ്. രണ്ട് ആയത്തുകളിലും തമ്മിൽ ഘടനാബന്ധമില്ലെന്ന് വെക്കുമ്പോൾ 17-ാം വചനത്തിന്റെ ആരംഭത്തിൽ - പല ആയത്തുകളിലും കാണാവുന്നത് പോലെ - ഓർക്കുക (اذكر) എന്നോ മറ്റോ സങ്കൽപിക്കുന്നത് നന്നായിരിക്കും. الله اعلم

**﴾19﴿ മരണലഹരി യാഥാർത്ഥ്യവും കൊണ്ട് വരുന്നതാണ് ;'യാതൊന്നിൽ നിന്ന് നീ ഒഴിഞ്ഞു മാറി ക്കൊണ്ടിരിക്കുന്നുവോ അതത്രെ ഇത്'. (എന്ന് പറയപ്പെടും)**

وَجَآءَتۡ سَكۡرَةُ ٱلۡمَوۡتِ بِٱلۡحَقِّۖ ذَٰلِكَ مَا كُنتَ مِنۡهُ تَحِيدُ ﴿١٩﴾

﴾19﴿ وَجَآءَتۡ വരും, വന്നു سَكۡرَةُ ٱلۡمَوۡتِ മരണത്തിന്റെ ലഹരി, അബോധാവസ്ഥ بِٱلۡحَقِّ യാഥാർത്ഥ്യവും കൊണ്ട് ذَٰلِكَ അത്, അതത്രെ مَا യാതൊന്ന്, ഒരു കാര്യമാണ് كُنتَ مِنۡهُ അതിനെക്കുറിച്ച് നീ ആയിരുന്ന تَحِيدُ തെറ്റിപ്പോകുക, ഒഴിഞ്ഞുമാറുക

മരണവേളയിൽ ഭൗതികകാഴ്ചകൾ കണ്ണിൽനിന്ന് മറയുകയും, അതോടൊപ്പം തന്നെ, മുമ്പില്ലാത്ത കാഴ്ചപ്പാടുകൾ ഉണ്ടായിത്തീരുകയും ചെയ്യുന്നു. പ്രവാചകൻമാർ ഉൽബോധിപ്പിച്ചുകൊണ്ടിരുന്നതെല്ലാം യാഥാർത്ഥ്യമാണെന്ന് അപ്പോൾ അവന് ബോധ്യപ്പെടുകയും ചെയ്യുന്നു. ആ യാഥാർത്ഥ്യങ്ങൾ അനുഭവിക്കുവാൻ പോകുന്നത് ക്വിയാമത്ത് നാളിലായിരിക്കും. അതാണ് അല്ലാഹു പറയുന്നത്.

**﴾20﴿ കാഹളത്തിൽ ഊതപ്പെടും; അതത്രെ, താക്കീതിന്റെ [താക്കീത് ചെയ്യപ്പെടുന്ന] ദിവസം**

وَنُفِخَ فِي ٱلصُّورِۚ ذَٰلِكَ يَوۡمُ ٱلۡوَعِيدِ ﴿٢٠﴾

**﴾21﴿ എല്ലാ ദേഹവും (അഥവാ ആത്മാവും) തന്നെ, അതിന്റെകൂടെ (അതിനെ) തെളിച്ചുകൊണ്ടുവരുന്ന ഒരാളും, സാക്ഷിയും ഉണ്ടായി ക്കൊണ്ട് (മഹ്ശറിൽ)വരുന്നതാണ്.**

وَجَآءَتۡ كُلُّ نَفۡسٖ مَّعَهَا سَآئِقٞ وَشَهِيدٞ ﴿٢١﴾

ذَٰلِكَ കൊമ്പിൽ കാഹളത്തിൽ, فِى ٱلصُّورِ ഊതപ്പെട്ടു ഊതപ്പെടും, وَنُفِخَ ﴾20﴿ അത്, അതത്രെ يَوْمُ ٱلْوَعِيدِ താക്കീതിന്റെ ദിവസം ﴾21﴿ وَجَآءَتْ വരും, വന്നു كُلُّ نَفْسٍ എല്ലാ ദേഹവും, ആത്മാവും (ആളും) مَّعَهَا അതിന്റെ കൂടെയുണ്ടായിരിക്കും سَآئِقٌ ഒരു തെളിക്കുന്നവൻ وَشَهِيدٌ സാക്ഷിയും

ഓരോ ആളെയും അഖിലസൃഷ്ടികളുടെ മഹാസമ്മേളനമാകുന്ന മഹ്ശറിലേക്ക് മലക്കുകൾ ശേഖരിച്ചു കൊണ്ടുവരുന്നതാണ്. ഇവരെക്കുറിച്ചാണ് سائق(തെളിച്ചുകൊണ്ടുവരുന്ന ആൾ) എന്ന് പറഞ്ഞത്. ഓരോരുവന്റെയും നൻമതിൻമകളെ തെളിവ് നൽകി സ്ഥാപിക്കുന്ന സാക്ഷികളും അവരോടൊന്നിച്ചുണ്ടായിരിക്കും. ഈ സാക്ഷി(شهيد) കൊണ്ടുദ്ദേശ്യം മുജാഹിദ് (റ) മുതലായവർ പറഞ്ഞതുപോലെ, മലക്കുകളോ അല്ലെങ്കിൽ മറ്റു പ്രകാരത്തിലുള്ള ഏതെങ്കിലും തെളിവുകളോ ആകാവുന്നതാണ്. الله اعلم

لَّقَدْ كُنتَ فِى غَفْلَةٍ مِّنْ هَٰذَا فَكَشَفْنَا عَنكَ غِطَآءَكَ فَبَصَرُكَ ٱلْيَوْمَ حَدِيدٌ ﴿٢٢﴾

**﴾22﴿ 'തീർച്ചയായും ഇതിനെക്കുറിച്ച് നീ അശ്രദ്ധയിലായിരുന്നു, ഇപ്പോൾ, നിനക്ക് നിന്റെ മൂടി [മറ] നാം തുറന്നു (നീക്കി) തന്നിരിക്കുന്നു . ആകയാൽ, നിന്റെ കാഴ്ച ഇന്ന് മൂർച്ചയുള്ളതാകുന്നു. (എന്ന് പറയപ്പെടും).**

﴾22﴿ لَّقَدْ كُنتَ തീർച്ചയായും നീയായിരുന്നു فِى غَفْلَةٍ അശ്രദ്ധയിൽ مِّنْ هَٰذَا ഇതിനെപ്പറ്റി فَكَشَفْنَا ഇപ്പോൾ നാം തുറന്ന് (നീക്കി) عَنكَ നിന്നിൽനിന്ന് غِطَآءَكَ നിന്റെ മൂടി فَبَصَرُكَ ആകയാൽ നിന്റെ കാഴ്ച, കണ്ണ് ٱلْيَوْمَ ഇന്ന് حَدِيدٌ മൂർച്ചയുള്ളതാണ്.

മരണത്തെത്തുടർന്ന് വരുവാനിരിക്കുന്ന കാര്യങ്ങളെക്കുറിച്ചൊന്നും നിനക്ക് ബോധവും ചിന്തയുമില്ലായിരുന്നു. അങ്ങനെ അതെല്ലാം മൂടപ്പെട്ടു കിടക്കുകയായിരുന്നു. ഇപ്പോൾ മറയൊക്കെ നീങ്ങി മുഴുവനും നേരിൽ കണ്ടനുഭവിക്കാറായി എന്ന് സാരം. ഒരു യാഥാർത്ഥ്യം ഈ വചനത്തിൽനിന്ന് ഗ്രഹിക്കാവുന്നതാണ്. ഈ ഭൗതിക ജീവിതത്തിൽ മനുഷ്യന്റെ കാഴ്ചക്ക്-കാഴ്ചക്ക് മാത്രമല്ല, മറ്റെല്ലാ ബാഹ്യേന്ദ്രിയങ്ങൾക്കും തന്നെ-വളരെ പരിമിതമായ തോതിലേ കാര്യങ്ങൾ മനസ്സിലാക്കുവാനുള്ള കഴിവ് നൽകപ്പെട്ടിട്ടുള്ളൂ. അവന്റെ ചുറ്റുപാടിലായി സദാ സ്ഥിതിചെയ്യുന്ന നിരവധി യാഥാർത്ഥ്യങ്ങളെ കാണുവാനോ, മനസ്സിലാക്കുവാനോ പോലും അവന് സാധിക്കുന്നില്ല. ഈ ഭൗതിക ലോകവുമായുള്ള ബന്ധം വേർപെടുന്നതോടുകൂടി മുമ്പ് അവന് കണ്ടറിയുവാൻ കഴിയാതിരുന്ന പലതും കണ്ടറിയുവാൻ കഴിയുന്നു. താൻ നിത്യേന ആസ്വദിച്ചുകൊണ്ടിരിക്കുന്ന വായുപോലും മനുഷ്യന്റെ കണ്ണിന് ഗോചരമല്ല. അടുത്തുകാണുമ്പോൾ വളരെ വലു

തായിക്കാണുന്ന ഒരു വസ്തു കുറെ അകന്നുപോകുന്നതോടെ അവന്റെ കാഴ്ചയിൽ ചെറുതായിത്തീരുന്നു. ഒടുക്കം അത് അദൃശ്യമായിത്തീരുകയും ചെയ്യും. ഒരു കടലാസ്സുതുണ്ട് കൺമുമ്പിൽ പിടിക്കുന്നതോടെ ലോകം മുഴുവൻ അവന്റെ കാഴ്ചയിൽനിന്ന് മാഞ്ഞുപോകുന്നു. ഇതിന് പ്രകൃതിപരമായ കാരണങ്ങൾ എന്തു തന്നെ പറഞ്ഞാലും ശരി, ഏതോ ചില തടസ്സങ്ങൾ മനുഷ്യന്റെ കാഴ്ചയെ പരിമിതമാക്കുന്നുണ്ടെന്നത് നിഷേധിക്കുവാൻ വയ്യ. ഈ തടസ്സങ്ങളാകുന്ന മറകൾ നീക്കപ്പെടുന്നപക്ഷം, അതുവരെ ഊഹിക്കുവാൻപോലും കഴിയാത്ത യാഥാർത്ഥ്യങ്ങൾ മനുഷ്യന് കാണുവാൻ കഴിഞ്ഞേക്കും. ഉറങ്ങുന്നവർ സ്വപ്നത്തിലും ചില പ്രത്യേകതരത്തിലുള്ള രോഗികൾ അവരുടെ അബോധാവസരത്തിലും കാണാറുള്ള ആശ്ചര്യകരങ്ങളായ കാഴ്ചകളിൽനിന്ന് ഇപ്പറഞ്ഞ യാഥാർത്ഥ്യം കുറേയൊക്കെ മനസ്സിലാക്കാം.

وَقَالَ قَرِينُهُۥ هَٰذَا مَا لَدَىَّ عَتِيدٌ ﴿٢٣﴾

**﴾23﴿ അവന്റെ കൂട്ടുകാരൻ പറയും: ഇതാ, എന്റെ അടുക്കൽ തയ്യാറായിട്ടുള്ളത് !**

أَلْقِيَا فِى جَهَنَّمَ كُلَّ كَفَّارٍ عَنِيدٍ ﴿٢٤﴾

**﴾24﴿ (കൽപനയുണ്ടാകും :) ദുർവ്വാശിക്കാരായ നന്ദികെട്ടവരെ (അഥവാ നിഷേധികളെ)യെല്ലാം നിങ്ങൾ ജഹന്നമിൽ [നരകത്തിൽ] ഇട്ടേക്കുവിൻ,**

مَّنَّاعٍ لِّلْخَيْرِ مُعْتَدٍ مُّرِيبٍ ﴿٢٥﴾

**﴾25﴿ (അതെ) നൻമയെ മുടക്കുന്നവനും, അതിക്രമിയും, സംശയാലുവുമായ (എല്ലാവരെയും)!**

---

﴾23﴿ وَقَالَ പറയും قَرِينُهُۥ അവന്റെ കൂട്ടാളി, തുണക്കാരൻ هَٰذَا مَا ഇതാ യാതൊന്ന് لَدَىَّ എന്റെ അടുക്കൽ عَتِيد തയ്യാറായ ﴾24﴿ أَلْقِيَا ഇട്ടേക്കുവിൻ فِى جَهَنَّمَ ജഹന്നമിൽ كُلَّ كَفَّارٍ എല്ലാ നന്ദികെട്ടവരെ(അവിശ്വാസികളെ)യും عَنِيد ദുർവ്വാശിക്കാരായ, ശഠിച്ചുനിൽക്കുന്ന ﴾25﴿ مَّنَّاعٍ മുടക്കുന്നവനായ, തടയുന്ന لِّلْخَيْرِ നൻമയെ, നല്ലകാര്യത്തെ مُعْتَد അതിക്രമിയായ, ക്രമം തെറ്റിയ مُّرِيبٍ സംശയാലുവായ, സന്ദേഹക്കാരനായ

---

ٱلَّذِى جَعَلَ مَعَ ٱللَّهِ إِلَٰهًا ءَاخَرَ فَأَلْقِيَاهُ فِى ٱلْعَذَابِ ٱلشَّدِيدِ ﴿٢٦﴾

**﴾26﴿ അതായത്, അല്ലാഹുവോടൊപ്പം വേറെ ആരാധ്യനെ [ദൈവത്തെ] ഉണ്ടാക്കിയവനെ. അതിനാൽ, നിങ്ങളവനെ കഠിനമായ ശിക്ഷയിൽ ഇട്ടേക്കുവിൻ !**

﴿26﴾ ٱلَّذِى جَعَلَ അതായത് ആക്കിയവൻ مَعَ ٱللَّهِ അല്ലാഹുവോടൊപ്പം, കൂടെ إِلَـٰهًا ءَاخَرَ വേറെ ഇലാഹിനെ, ദൈവത്തെ فَأَلْقِيَاهُ അതിനാൽ അവനെ ഇട്ടേക്കുവിൻ فِى ٱلْعَذَابِ ശിക്ഷയിൽ ٱلشَّدِيدِ കഠിനമായ

23-ാം വചനത്തിൽ 'കൂട്ടുകാരൻ' (قرين) എന്ന് പറഞ്ഞത് മേൽ പ്രസ്താവിച്ച പ്രകാരം നൻമതിൻമകളെ രേഖപ്പെടുത്തുവാൻ ഏല്പിക്കപ്പെട്ട മലക്കിനെ ഉദ്ദേശിച്ചാകുന്നു. അദ്ദേഹം തയ്യാറാക്കിയ രേഖ മഹ്ശറിൽ ഹാജരാക്കുമെന്ന് സാരം. അതല്ല, മനുഷ്യനെ വഴിപിഴപ്പിച്ചിരുന്ന പിശാചിനെക്കുറിച്ചാണ് ഇവിടെ കൂട്ടുകാരൻ എന്നു പറഞ്ഞിരിക്കുന്നതെന്നും ചില വ്യാഖ്യാതാക്കൾ പറയുന്നുണ്ട്. ഇതനുസരിച്ച് 'എന്റെ അടുക്കൽ തയ്യാറായത് ഇതാ' (هذا ما لدي عتيد) എന്ന വാക്യത്തിന്റെ സാരം, ഞാൻ വഴിപിഴപ്പിച്ചു നരകശിക്ഷക്ക് തയ്യാറാക്കിയവൻ ഇതാ എന്നായിരിക്കും. പക്ഷേ, അടുത്ത 27-ാം വചനത്തിൽ പറയുന്ന കൂട്ടുകാരൻ പിശാചാണെന്നുള്ളതിൽ ഭിന്നാഭിപ്രായമില്ല. അതേസമയത്ത് 23-ാം വചനത്തിലെ കൂട്ടുകാരന്റെ പ്രസ്താവനയും 27-ാം വചനത്തിലെ കൂട്ടുകാരന്റെ പ്രസ്താവനയും തമ്മിൽ യോജിപ്പ് കാണുന്നില്ലതാനും. അത്കൊണ്ട് 23-ാം വചനത്തിലെ കൂട്ടുകാരനും, 27-ാം വചനത്തിലെ കൂട്ടുകാരനും ഒന്നല്ലെന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. 24-ാം വചനത്തിൽ ഇട്ടേക്കുവിൻ (القيا) എന്ന് ദ്വിവചന (تثنية) രൂപത്തിലുള്ള കല്പന 21-ാം വചനത്തിൽ പ്രസ്താവിച്ച രണ്ട്കൂട്ടരെ - മനുഷ്യനെ തെളിച്ചു കൊണ്ട് വരുന്നവരെയും സാക്ഷിയായി വരുന്നവരെയും - അഭിമുഖീകരിച്ചുകൊണ്ടുള്ളതാണ്. അവരാണല്ലോ വിചാരണാനിലയത്തിലേക്ക് അവരെ കൂട്ടിക്കൊണ്ടുവരുന്നതും, അവന്റെ കർമങ്ങൾക്ക് സാക്ഷ്യം നൽകുന്നതും.

നരകശിക്ഷക്ക് ഇരയാകുവാനുള്ള കാരണങ്ങളെ അല്ലാഹു ഈ വചനങ്ങളിൽ സൂചിപ്പിച്ചിട്ടുള്ളത് ശ്രദ്ധേയമാകുന്നു : അല്ലാഹുവിനോട് നന്ദികേട് കാണിക്കുക, സത്യത്തിനെതിരെ ദുർവ്വാശി പിടിക്കുക, സൽകാര്യങ്ങൾക്ക് തടസ്സം ഉണ്ടാക്കുക, നിയമാതിർത്തി ലംഘിച്ചുകടക്കുക, സത്യയാഥാർത്ഥ്യങ്ങളിൽ സംശയം ഉണ്ടാക്കിത്തീർക്കുക ഇവയാണത്. സത്യനിഷേധികളുടെ ഏറ്റവും കടുത്ത ദുഃസ്വഭാവങ്ങളാണിവ.

۞ قَالَ قَرِينُهُۥ رَبَّنَا مَآ أَطْغَيْتُهُۥ وَلَـٰكِن كَانَ فِى ضَلَـٰلٍۭ بَعِيدٍ ﴿٢٧﴾

**﴿27﴾ അവന്റെ കൂട്ടാളി പറയും: ഞങ്ങളുടെ റബ്ബേ! ഞാൻ അവനെ (നേർമാർഗം)തെറ്റിച്ചിട്ടില്ല ; പക്ഷേ, അവൻ വിദൂരമായ വഴിപിഴവിലായിരുന്നു.**

قَالَ لَا تَخۡتَصِمُواْ لَدَيَّ وَقَدۡ قَدَّمۡتُ إِلَيۡكُم بِٱلۡوَعِيدِ ﴿٢٨﴾

**﴾28﴿ അവൻ [അല്ലാഹു] പറയും: എന്റെ അടുക്കൽവെച്ച് നിങ്ങൾ വിവാദം നടത്തേണ്ടാ : നിങ്ങൾക്ക് ഞാൻ മുമ്പേ താക്കീത് നൽകിയിട്ടുണ്ട്.**

مَا يُبَدَّلُ ٱلۡقَوۡلُ لَدَيَّ وَمَآ أَنَا۠ بِظَلَّـٰمٖ لِّلۡعَبِيدِ ﴿٢٩﴾

**﴾29﴿ എന്റെ അടുക്കൽ വാക്ക് മാറ്റപ്പെടുന്നതല്ല ; ഞാൻ അടിമകളോട് (ഒട്ടും) അനീതി പ്രവർത്തിക്കുന്നവനല്ലതാനും.**

---

﴾27﴿ قَالَ قَرِينُهُۥ അവന്റെ കൂട്ടുകാരൻ പറയും رَبَّنَا ഞങ്ങളുടെ റബ്ബേ مَآ أَطۡغَيۡتُهُۥ ഞാൻ അവനെ തെറ്റിച്ചിട്ടില്ല, പിഴപ്പിച്ചിട്ടില്ല وَلَـٰكِن كَانَ എങ്കിലും അവനായിരുന്നു فِي ضَلَـٰلِۭ വഴി പിഴവിൽ, ദുർമാർഗത്തിൽ بَعِيد വിദൂരമായ ﴾28﴿ قَال അവൻ പറയും لَا تَخۡتَصِمُواْ നിങ്ങൾ വിവാദം (തർക്കം-വഴക്ക്) നടത്തേണ്ട لَدَى എന്റെ അടുക്കൽ وَقَدۡ قَدَّمۡتُ ഞാൻ മുമ്പ് നൽകിയിട്ടുണ്ട് إِلَيۡكُم നിങ്ങൾക്ക് بِٱلۡوَعِيد താക്കീതിനെ ﴾29﴿. مَا يُبَدَّلُ മാറ്റപ്പെടുകയില്ല ٱلۡقَوۡلُ വാക്ക് لَدَىَّ എന്റെ അടുക്കൽ وَمَآ أَنَا۠ ഞാനല്ലതാനും بِظَلَّـٰم (ഒട്ടും) അനീതി (അക്രമം) ചെയ്യുന്നവൻ لِّلۡعَبِيدِ അടിമകളോട്, അടിയാൻമാരോട്

---

27-ാം വചനത്തിലെ കൂട്ടുകാരൻ പിശാച് തന്നെ. മനുഷ്യനെ താൻ വഴിപിഴപ്പിച്ചതല്ലെന്നും, അവൻ സ്വയം പിഴച്ചുപോയതാണെന്നും സമർത്ഥിച്ചുകൊണ്ട് അല്ലാഹുവിന്റെ മുമ്പിൽ അവൻ കുറ്റത്തിൽനിന്ന് ഒഴിഞ്ഞുമാറാൻ ശ്രമിക്കുകയാണ്. ദുർമാർഗികളും അവരുടെ നേതാക്കളും തമ്മിൽ നടക്കുന്ന വിവാദങ്ങളെക്കുറിച്ച് പറഞ്ഞശേഷം മറ്റൊരു വചനത്തിൽ അല്ലാഹു ഇങ്ങിനെ പറയുന്നു: **وقال الشيطان لما قضي الأمر الخ–ابرهيم:٢٢**(സാരം : കാര്യം തീരുമാനിച്ചു കഴിയുമ്പോൾ പിശാച് പറയും : അല്ലാഹു നിങ്ങളോട് യഥാർത്ഥ വാഗ്ദാനം ചെയ്തു. എനിക്ക് നിങ്ങളുടെ മേൽ ഒരധികാര ശക്തിയും ഉണ്ടായിരുന്നില്ല. പക്ഷേ, ഞാൻ നിങ്ങളെ ക്ഷണിച്ചു . അപ്പോൾ നിങ്ങൾ എനിക്ക് ഉത്തരം ചെയ്തു. ആകയാൽ നിങ്ങളെന്നെ ആക്ഷേപിക്കേണ്ട ; നിങ്ങൾ നിങ്ങളെത്തന്നെ ആക്ഷേപിച്ചു കൊള്ളുവിൻ. ഞാൻ നിങ്ങൾക്ക് സഹായം നൽകുന്നവനല്ല ; നിങ്ങൾ എനിക്കും സഹായം നൽകുന്നവരല്ല. നിങ്ങൾ മുമ്പ് എന്നെ പങ്ക്ചേർത്തിരുന്നതിനെ ഞാൻ ഇതാ നിഷേധിക്കുകയാണ് ........... (സൂ: ഇബ്റാഹീം 22) കുറ്റവാളികളോടും അവരെ വഴിപിഴപ്പിച്ച പിശാചുക്കളോടുമുള്ള അല്ലാഹുവിന്റെ മറുപടിയാണ് 28,29 വചനങ്ങളിൽ കാണുന്നത്. ഉദ്ദേശ്യം വ്യക്തമാണല്ലോ.

## വിഭാഗം - 3

يَوْمَ نَقُولُ لِجَهَنَّمَ هَلِ ٱمْتَلَأْتِ وَتَقُولُ هَلْ مِن مَّزِيدٍ ﴿٣٠﴾

**﴾30﴿ ജഹന്നമിനോട് [നരകത്തോട് ]നീ നിറഞ്ഞുവോ എന്ന് നാം പറയുന്ന ദിവസം ! [അന്നാണിതെല്ലാം സംഭവിക്കുക] അത് പറയുകയും ചെയ്യും ; (എനിയും) കൂടുതൽ വല്ലതും ഉണ്ടോ ?!**

﴾30﴿ يَوْمَ نَقُولُ നാം പറയുന്ന ദിവസം لِجَهَنَّمَ ജഹന്നമിനോട് هَلِ ٱمْتَلَأْتِ നീ നിറഞ്ഞുവോ وَتَقُولُ അത് പറയുകയും ചെയ്യും هَل ഉണ്ടോ مِن مَّزِيدٍ കൂടുതലായി, വല്ല വർദ്ധനവും

കുറ്റവാളികളായ ജിന്നുകളെയും, മനുഷ്യരെയും കൊണ്ട് നരകം നിറക്കുമെന്ന് അല്ലാഹു മുമ്പ് നിശ്ചയിച്ചിട്ടുണ്ടല്ലോ. (സൂ: സജദഃ 13 നോക്കുക) കുറ്റവാളികളുടെ ആധിക്യം നിമിത്തമോ, നരകത്തിന്റെ വിശാലക്കുറവ് നിമിത്തമോ, ആർക്കും നരകശിക്ഷയിൽ നിന്ന് ഒഴിവ് കിട്ടുവാനില്ല. കുറ്റവാളികളെ മുഴുവനും നരകത്തിലാക്കിക്കഴിഞ്ഞിട്ട് പിന്നെയും നരകം ചോദിക്കും : 'കൂടുതലായി വല്ലതും ഉണ്ടോ' (هل من مزيد) ?! എന്ന്, അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ. അടുത്തവചനങ്ങളിൽ സജ്ജനങ്ങളുടെ സ്ഥിതിഗതികൾ വിവരിക്കുന്നു :

وَأُزْلِفَتِ ٱلْجَنَّةُ لِلْمُتَّقِينَ غَيْرَ بَعِيدٍ ﴿٣١﴾

**﴾31﴿ ഭയഭക്തന്മാർക്ക് സ്വർഗം അകലത്തല്ലാത്തവിധം (വളരെ) സമീപത്തുകൊണ്ടുവരപ്പെടുന്നതുമാണ്.**

هَٰذَا مَا تُوعَدُونَ لِكُلِّ أَوَّابٍ حَفِيظٍ ﴿٣٢﴾

**﴾32﴿ (പറയപ്പെടും:) ഇതാ നിങ്ങളോട് - (പേടിച്ചു) മടങ്ങുന്നവരും, കാത്ത് സൂക്ഷിക്കുന്നവരുമായ എല്ലാവർക്കും -വാഗ്ദാനം ചെയ്യപ്പെട്ടിരുന്നത്.**

﴾31﴿ وَأُزْلِفَتِ സമീപത്ത് കൊണ്ടുവരപ്പെടുകയും ചെയ്യും ٱلْجَنَّةُ സ്വർഗം لِلْمُتَّقِينَ ഭയഭക്തന്മാർക്ക്, സൂക്ഷിക്കുന്നവരിലേക്ക് غَيْرَ بَعِيدٍ അകലത്തല്ലാതെ ﴾32﴿ هَٰذَا ഇതാ, ഇത്, ഇതാണ് مَا تُوعَدُونَ നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെട്ടിരുന്നത് لِكُلِّ أَوَّابٍ എല്ലാ പേടിച്ചു മടങ്ങുന്നവർക്കും حَفِيظ കാത്ത് സൂക്ഷിക്കുന്നവരായ

مَّنْ خَشِيَ ٱلرَّحْمَٰنَ بِٱلْغَيْبِ وَجَآءَ بِقَلْبٍ مُّنِيبٍ ﴿٣٣﴾

**﴾33﴿ അതായത്, അദൃശ്യമായ നിലയിൽ പരമകാരുണികനെ പേടിക്കുകയും, വിനയം കാണിക്കുന്ന ഹൃദയത്തോടെ വരുകയും ചെയ്തവർക്ക്**

﴾33﴿ مَّنْ خَشِيَ അതായത് പേടിച്ചവർ ٱلرَّحْمَٰنَ പരമകാരുണികനെ بِٱلْغَيْبِ അദൃശ്യമായ നിലയിൽ, കാണാതെ وَجَآءَ വരുകയും ചെയ്തു بِقَلْبٍ ഹൃദയത്തോടെ مُّنِيبٍ വിനയം കാണിക്കുന്ന, മടക്കം കാണിക്കുന്ന

കുറ്റവാളികൾ നരകശിക്ഷ അനുഭവിക്കുവാനുള്ള കാരണങ്ങൾ മേൽ ആയത്തുകളിൽ സൂചിപ്പിക്കപ്പെട്ടതുപോലെ, സജ്ജനങ്ങൾക്കുള്ള സ്വർഗീയസുഖം ലഭിക്കുവാനുള്ള കാരണങ്ങൾ ഈ വചനങ്ങളിലും സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. അതെ, പാപം ചെയ്യാതെ കാത്ത് സൂക്ഷിക്കുക, അല്ലാഹുവിനെ പേടിച്ച് മടങ്ങുക, അല്ലാഹുവിനെ അങ്ങോട്ട് കാണുന്നില്ലെങ്കിലും അവൻ ഇങ്ങോട്ട് കാണുന്നുവെന്ന ബോധത്തോടെ അവനെ ഭയപ്പെടുക, അല്ലാഹുവിന്റെ മുമ്പിൽ നിഷ്കളങ്ക വിനയം അർപ്പിക്കുന്ന ഹൃദയമുണ്ടായിരിക്കുക ഇവയാണത്. കുറ്റവാളികളെ നരകത്തിലേക്ക് പിടിച്ചിടുവാൻ മലക്കുകളോട് കൽപിക്കപ്പെടുന്നു. എന്നാൽ, സജ്ജനങ്ങളായ പുണ്യവാൻമാരോട് പറയപ്പെടുന്നത് നോക്കുക :

ٱدْخُلُوهَا بِسَلَٰمٍ ۖ ذَٰلِكَ يَوْمُ ٱلْخُلُودِ ﴿٣٤﴾

**﴾34﴿ (ഹേ, ഭയഭക്തൻമാരേ,) നിങ്ങൾ (സമാധാന) ശാന്തിയോടെ അതിൽ പ്രവേശിക്കുവിൻ. അത് സ്ഥിരവാസത്തിന്റെ ദിവസമാകുന്നു. [അന്ന് മുതൽ സ്ഥിരവാസം ആരംഭിക്കുന്നു]**

لَهُم مَّا يَشَآءُونَ فِيهَا وَلَدَيْنَا مَزِيدٌ ﴿٣٥﴾

**﴾35﴿ അതിൽ അവർ എന്ത് ഉദ്ദേശിക്കുന്നുവോ അത് അവർക്കുണ്ടായിരിക്കും ; (മാത്രമല്ല) നമ്മുടെ അടുക്കൽ കൂടുതലായുള്ളതും ഉണ്ട്.**

﴾34﴿ ٱدْخُلُوهَا നിങ്ങൾ അതിൽ പ്രവേശിക്കുവിൻ بِسَلَٰمٍ ശാന്തിയോടെ, സമാധാനത്തോടെ ذَٰلِكَ അത് يَوْمُ ٱلْخُلُودِ സ്ഥിരവാസത്തിന്റെ ദിവസമാണ് ﴾35﴿ لَهُم അവർക്കുണ്ട് مَّا يَشَآءُونَ അവർ ഉദ്ദേശിക്കുന്നത് فِيهَا അതിൽ وَلَدَيْنَا നമ്മുടെ അടുക്കലുണ്ട്താനും مَزِيدٌ കൂടുതലായത്, വർദ്ധനവ്

ഏതെങ്കിലും വിധേന അറിവും പരിചയവും ഉള്ളതിനെക്കുറിച്ച് മാത്രമാണല്ലോ മനുഷ്യന് ആഗ്രഹവും ആവശ്യവും തോന്നുക. സ്വർഗത്തിലാകട്ടെ, ഊഹി

ക്കുവാനോ നിരൂപിക്കുവാനോപോലും കഴിയാത്ത വസ്തുക്കൾ ധാരാളമുണ്ട്താനും. അതുകൊണ്ട് അവർ ഉദ്ദേശിക്കുന്നതെല്ലാം അവർക്ക് ലഭിക്കുന്നതിന്പുറമെ, അല്ലാഹു അവന്റെ വകയായി കൂടുതൽ വേറെയും നൽകുന്നതാകുന്നു എന്ന് സാരം. ഈ വചനത്തിലെ അവസാനവാക്യവും, 30-ാം വചനത്തിലെ അവസാന വാക്യവും ഒന്ന് ശ്രദ്ധിച്ചുനോക്കുക. കുറ്റവാളികളായ ആളുകളെ എനിയും കിട്ടുവാനുണ്ടോ എന്ന് നരകം ചോദിക്കുന്നു. ഇവിടെയാകട്ടെ, സജ്ജനങ്ങളുടെ ഉദ്ദേശ്യങ്ങളെല്ലാം സാധിപ്പിച്ച് കൊടുക്കുന്നതിന് പുറമെ എനിയും പല അനുഗ്രഹങ്ങളും കൂടുതൽ തരാമെന്ന് അല്ലാഹു അവരോട് അങ്ങോട്ട് പറയുകയാണ്.

അല്ലാഹു അവന്റെ വകയായി കൂടുതൽ നൽകുമെന്ന് പറഞ്ഞതിന്റെ വിവക്ഷ, അല്ലാഹുവിനെ സന്ദർശിക്കുകയെന്ന മഹാഭാഗ്യമാണെന്ന് ഇമാം മുസ്‌ലിം (റ) ഉദ്ധരിച്ച ഒരു ഹദീഥിൽ വന്നിട്ടുണ്ട്. സജ്ജനങ്ങളെ സംബന്ധിച്ചിടത്തോളം അതിനെക്കാൾ വലുതായ മറ്റൊരുഭാഗ്യം ഇല്ലതന്നെ. അല്ലാഹു അരുളിച്ചെയ്തതായി ഒരു ഹദീഥിൽ നബിﷺഇപ്രകാരം പ്രസ്താവിക്കുന്നു:'എന്റെ സദ്‌വൃത്തരായ അടിയാൻമാർക്ക് വേണ്ടി യാതൊരു കണ്ണും കണ്ടിട്ടില്ലാത്തതും, ഒരു കാതും കേട്ടിട്ടില്ലാത്തതും ഒരു മനുഷ്യന്റെ മനസ്സിലും തോന്നിയിട്ടില്ലാത്തതും ഞാൻ ഒരുക്കിവെച്ചിരിക്കുന്നു'. പിന്നീട് ഇതിന് തെളിവായി നബിﷺ സൂ: സജദഃ 17-ാം വചനം ചൂണ്ടിക്കാട്ടുകയും ചെയ്തു. (ബു; മു.) അവർക്ക് വേണ്ടി ഗോപ്യമായി സൂക്ഷിച്ചുവെക്കപ്പെട്ടിട്ടുള്ള കൺകുളുർമകളെപ്പറ്റി ആർക്കും അറിയാവുന്നതല്ല എന്നത്രെ ആ വചനത്തിൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത്.

وَكَمْ أَهْلَكْنَا قَبْلَهُم مِّن قَرْنٍ هُمْ أَشَدُّ مِنْهُم بَطْشًا فَنَقَّبُوا۟ فِى ٱلْبِلَٰدِ هَلْ مِن مَّحِيصٍ ﴿٣٦﴾

**﴾36﴿ ഇവരുടെ മുമ്പ് എത്രയോ തലമുറകളെ നാം നശിപ്പിച്ചിരിക്കുന്നു-അവർ ഇവരെക്കാൾ കടുത്ത കയ്യൂക്കുള്ളവരായിരുന്നു. എന്നിട്ട് അവർ, നാടുകളിൽകൂടി കരണ്ടുനോക്കി (അഥവാ പരക്കംപാഞ്ഞുകൊണ്ടിരുന്നു) ഓടി രക്ഷപ്പെടുന്ന വല്ല സ്ഥാനവും ഉണ്ടോ ?!**

---

﴾**36**﴿ وَكَم എത്രയോ - എത്രയാണ് أَهْلَكْنَا നാം നശിപ്പിച്ചു قَبْلَهُم ഇവരുടെ മുമ്പ് مِّن قَرْنٍ തലമുറകളെ هُم അവർ أَشَدُّ مِنْهُم ഇവരെക്കാൾ കഠിനമാണ്, ഊക്കൻമാരാണ്, ഊക്കുള്ളവരാണ് بَطْشًا കയ്യൂക്ക് (ശക്തിയിൽ) فَنَقَّبُوا എന്നിട്ട് അവർ കരണ്ടുനോക്കി, പരതിനടന്നു, പരക്കം പാഞ്ഞു فِى ٱلْبِلَٰدِ നാടുകളിൽ, രാജ്യങ്ങളിൽ هَل ഉണ്ടോ مِن مَّحِيصٍ ഓടിപ്പോകുവാനുള്ള വല്ല (രക്ഷാ)സ്ഥാനവും

---

نقب (നക്ക്വബ) എന്ന വാക്കിന് കരണ്ടു, തുരന്നു, ചുഴിഞ്ഞു നോക്കി, സൂക്ഷ്മ പരിശോധന നടത്തി എന്നിങ്ങിനെയും യഥേഷ്ടം സഞ്ചരിച്ചു, പരതിനടന്നു, അലഞ്ഞുതിരിഞ്ഞു എന്നിങ്ങിനെയും അർത്ഥങ്ങളുണ്ട്. രണ്ട് പ്രകാരത്തിലുള്ള വ്യാഖ്യാനങ്ങൾ ഇവിടെ നൽകപ്പെട്ടുകാണാം

1) തങ്ങൾക്ക് മരണത്തിൽ നിന്നോ ശിക്ഷയിൽ നിന്നോ വല്ല രക്ഷയും കിട്ടുമോ എന്ന് അവർ നാടുകളിൽകൂടി സഞ്ചരിച്ച് പരതിനോക്കി, പക്ഷേ, രക്ഷാ മാർഗമൊന്നും കിട്ടിയില്ല.

2) അവർ യഥേഷ്ടം ഭൂമിയിൽകൂടി സ്വൈരവിഹാരം നടത്തിക്കൊണ്ടിരുന്നു. പക്ഷേ, ഒടുക്കം അവർക്ക് വല്ല രക്ഷാകേന്ദ്രവും ലഭിച്ചുവോ ? അല്ലെങ്കിൽ ലഭിക്കുവാനുണ്ടോ ? ഇല്ല.

إِنَّ فِى ذَٰلِكَ لَذِكْرَىٰ لِمَن كَانَ لَهُۥ قَلْبٌ أَوْ أَلْقَى ٱلسَّمْعَ وَهُوَ شَهِيدٌ ﴿٣٧﴾

**﴾37﴿ നിശ്ചയമായും അതിൽ [മേൽവിവരിച്ചതിൽ] ഓർമിക്കുവാനുള്ള വകയുണ്ട്. യാതൊരുവന്ന് ഹൃദയമുണ്ടോ, അല്ലെങ്കിൽ (മനഃപൂർവ്വം) സന്നദ്ധനായുംകൊണ്ട് കാതുകൊടുത്ത് (കേട്ടു)വോ അങ്ങിനെ ഉള്ളവന്ന്.**

---

﴾37﴿ إِنَّ فِى ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَذِكْرَىٰ ഉപദേശം, സ്മരണ (ഉററാലോചിക്കാൻവക) لِمَن യാതൊരുവന് كَانَ لَهُۥ അവന്നുണ്ട്, ഉണ്ടായിരിക്കുന്നു قَلْبٌ ഹൃദയം أَوْ أَلْقَى അല്ലെങ്കിൽ ഇട്ടു (കൊടുത്തു) ٱلسَّمْعَ കേൾവി (കാത്-ശ്രദ്ധ) وَهُوَ അവൻ (ആയിക്കൊണ്ട്) شَهِيدٌ ഹാജറുള്ളവൻ, (സന്നദ്ധൻ)

---

കാര്യങ്ങൾ ഗ്രഹിച്ചറിയാനും, ചിന്തിച്ചു മനസ്സിലാക്കുവാനുമുള്ള ബുദ്ധിയും, തെളിവുകളും ഉപദേശങ്ങളും ശ്രദ്ധപൂർവ്വം കേട്ടു മനസ്സിരുത്തി ആലോചിച്ചു നോക്കുവാനുള്ള സന്നദ്ധതയോ ഇല്ലാത്തവർക്ക് എന്ത് തന്നെ കേട്ടാലും അതൊന്നും പ്രയോജനപ്പെടുകയില്ലല്ലോ.

وَلَقَدْ خَلَقْنَا ٱلسَّمَٰوَٰتِ وَٱلْأَرْضَ وَمَا بَيْنَهُمَا فِى سِتَّةِ أَيَّامٍ وَمَا مَسَّنَا مِن لُّغُوبٍ ﴿٣٨﴾

**﴾38﴿ ആകാശങ്ങളെയും, ഭൂമിയെയും അവയുടെ ഇടയിലുള്ളതിനെയും ആറു ദിവസങ്ങളിലായി നാം സൃഷ്ടിച്ചിട്ടുണ്ട് ; (എന്നിട്ട്) യാതൊരു ക്ഷീണവും നമ്മെ തീണ്ടിയിട്ടില്ല.**

فَٱصْبِرْ عَلَىٰ مَا يَقُولُونَ وَسَبِّحْ بِحَمْدِ رَبِّكَ قَبْلَ طُلُوعِ ٱلشَّمْسِ وَقَبْلَ ٱلْغُرُوبِ ﴿٣٩﴾

**﴿39﴾ എന്നിരിക്കെ, (നബിയേ) ഇവർ പറയുന്നതിനെപ്പറ്റി ക്ഷമിച്ചുകൊള്ളുക. സൂര്യോദയത്തിന്മുമ്പും, അസ്തമയത്തിന് മുമ്പും നിന്റെ റബ്ബിനെ സ്തുതിച്ചുകൊണ്ട് തസ്ബീഹ് [സ്തോത്രകീർത്തനം] നടത്തുകയും ചെയ്യുക.**

وَمِنَ ٱلَّيْلِ فَسَبِّحْهُ وَأَدْبَٰرَ ٱلسُّجُودِ ﴿٤٠﴾

**﴿40﴾ രാത്രിയിൽനിന്ന്തന്നെ (കുറച്ച്സമയം)അവന്ന് നീ തസ്ബീഹ് ചെയ്യുക ; സുജൂദിന്റെ [സാഷ്ടാംഗ നമസ്കാരത്തിന്റെ] പിന്നിലും (ചെയ്യുക)**

﴿38﴾ وَلَقَدْ خَلَقْنَا നാം സൃഷ്ടിച്ചിട്ടുണ്ട് ٱلسَّمَٰوَٰتِ ആകാശങ്ങളെ وَٱلْأَرْضَ ഭൂമിയെയും وَمَا بَيْنَهُمَا അവയുടെ ഇടയിലുള്ളതും فِى سِتَّةِ أَيَّامٍ ആറ് ദിവസങ്ങളിൽ وَمَا مَسَّنَا നമ്മെ സ്പർശിച്ചതു (തീണ്ടിയതു)മില്ല مِن لُّغُوبٍ ഒരു കുഴക്കും-ക്ഷീണവും ﴿39﴾ فَٱصْبِرْ എന്നിരിക്കെ (എന്നാൽ) നീ ക്ഷമിക്കുക عَلَىٰ مَا يَقُولُونَ അവർ പറയുന്നതിനെപ്പറ്റി وَسَبِّحْ തസ്ബീഹ് നടത്തുകയും ചെയ്യുക بِحَمْدِ رَبِّكَ നിന്റെ റബ്ബിനെ സ്തുതിച്ചുകൊണ്ട് قَبْلَ طُلُوعِ ٱلشَّمْسِ സൂര്യോദയത്തിന് മുമ്പ് وَقَبْلَ ٱلْغُرُوبِ അസ്തമയത്തിന് മുമ്പും ﴿40﴾ وَمِنَ ٱلَّيْلِ രാത്രിയിൽ നിന്ന് (കുറച്ച്) فَسَبِّحْهُ അവന് തസ്ബീഹ് ചെയ്യുക وَأَدْبَٰرَ ٱلسُّجُودِ സുജൂദിന്റെ പിന്നിലും, അവസാനങ്ങളിലും, പുറകിലും.

ആകാശഭൂമികളെ ആറ് ദിവസങ്ങളിൽ സൃഷ്ടിച്ചതിന്റെ താല്പര്യത്തെക്കുറിച്ച് സൂ: സജദഃ 4-ാം വചനത്തിലും മറ്റും വിവരിച്ചത് ഓർക്കുക. തസ്ബീഹ്കൊണ്ട് ഇവിടെ പ്രധാനമായും ഉദ്ദേശിക്കുന്നത് നമസ്കാരമാകുന്നു. തസ്ബീഹിനെയും, നമസ്കാരത്തെയും സംബന്ധിച്ചും അവയ്ക്ക് ചില പ്രത്യേകസമയങ്ങൾ അല്ലാഹു എടുത്തുപറയുന്നതിലടങ്ങിയ രഹസ്യങ്ങളെക്കുറിച്ചും സൂ:റൂം 17, 18 വചനങ്ങളിലും മറ്റും നാം വിവരിച്ചിട്ടുണ്ട്. സാമാന്യമായി പറഞ്ഞാൽ, അഞ്ചുനേരത്തെ നമസ്കാരങ്ങൾ വഴിയും മറ്റും അല്ലാഹുവിന് സ്തോത്രകീർത്തനങ്ങൾ നടത്തേണ്ടുന്ന പ്രധാന സന്ദർഭങ്ങളെയാണ് അല്ലാഹു-മറ്റ് പല ആയത്തുകളിലുമെന്നപോലെ ഇവിടെയും ഉണർത്തുന്നത്.

السجود (സുജൂദ്) എന്ന് പറഞ്ഞത് നമസ്കാരത്തെപ്പറ്റിയാകുന്നു. നമസ്കാരത്തിന് സുജൂദ് എന്നും റുകൂഉ് എന്നും ഖിയാമ് (നിറുത്തം) എന്നും തസ്ബീഹ്

എന്നുമൊക്കെ ക്വുർആൻ പറയാറുണ്ടെന്ന് നാം പലപ്പോഴും കണ്ടിട്ടുള്ളതാണ്. ادبار السجود എന്നവാക്കിന് സുജൂദിന്റെ - അഥവാ നമസ്കാരത്തിന്റെ - പിന്നീട് എന്നും, അവസാനത്തിൽ എന്നും അർത്ഥം നൽകപ്പെടാറുണ്ട്. രണ്ടും പരസ്പ രവിരുദ്ധമല്ലതാനും. നമസ്കാരത്തിന്റെ അവസാനഭാഗമായ ഇരുത്തത്തിലും, അതിൽനിന്ന് പിരിഞ്ഞ ഉടനെയും പ്രത്യേകം ദിക്റുകളും പ്രാർത്ഥനകളും നട ത്തേണ്ടതുണ്ടെന്ന് നബിചര്യയിൽനിന്ന് വ്യക്തമായി അറിയപ്പെട്ടതാണല്ലോ.

സ്വുബ്ഹ് അല്ലാത്ത നിർബ്ബന്ധ നമസ്കാരങ്ങളുടെ ശേഷം ചെയ്യേണ്ടുന്നതും നബിﷺയുടെ ചര്യയിൽ നിന്ന് അറിയപ്പെടുന്നതുമായ ഐച്ഛിക (സുന്നത്ത്)നമ സ്കാരങ്ങൾക്കുള്ള പ്രോത്സാഹനമാണ് അതെന്നും ചിലർക്ക് അഭിപ്രായമുണ്ട്. വാസ്തവത്തിൽ ഇതെല്ലാം തന്നെ അടങ്ങുന്നതായിരിക്കാം ഈ വാക്യം. **الله اعلم**

എങ്കിലും - ഇബ്നു കഥീർ (റ) മുതലായവർ സൂചിപ്പിക്കുന്നത്പോലെ - നമ സ്കാരം കഴിഞ്ഞ ഉടനെ സ്തോത്ര കീർത്തനങ്ങൾ നടത്തേണ്ടതുണ്ടെന്നാണ് ഈ വാക്യം ചൂണ്ടിക്കാട്ടുന്നതെന്ന് വെക്കുവാൻ ഹദീഥുകളിൽ കൂടുതൽ ന്യായം കാണുന്നു. ബുഖാരി, മുസ്ലിം (റ) തുടങ്ങിയ പ്രധാന ഹദീഥ് പണ്ഡിതൻമാ രെല്ലാം രേഖപ്പെടുത്തുന്ന ഒരു ഹദീഥിന്റെ ചുരുക്കം ഇപ്രകാരമാകുന്നു. മുഹാ ജിറുകളായ സ്വഹാബികളിലെ ദരിദ്രന്മാർ നബിﷺയോട് ഇങ്ങിനെ പറഞ്ഞു : അല്ലാഹുവിന്റെ റസൂലേ, ഉന്നതമായ പദവികളും വമ്പിച്ച പ്രതിഫലങ്ങളുമെല്ലാം ധനികൻമാർ കൈക്കലാക്കുന്നുവല്ലോ ! ഞങ്ങളെപ്പോലെ നമസ്കാരവും നോമ്പുമൊക്കെ അവരും ചെയ്യുന്നു. അവർക്കാണെങ്കിൽ മിച്ചധനങ്ങളുമുണ്ട്. അതുകൊണ്ട് അവർ ധർമവും സമരവും നടത്തുന്നു ? അപ്പോൾ നബിﷺഅവരോട് പറഞ്ഞു : നിങ്ങൾക്ക് മുൻകടക്കുവാനും, മറ്റുള്ളവർ നിങ്ങ ളെക്കാൾ യോഗ്യരല്ലാതാകുവാനും ഞാനൊരു കാര്യം പറഞ്ഞുതരാം : എല്ലാ നമസ്കാരത്തിന്റെയും പിന്നിൽ മുപ്പത്തിമൂന്ന് വീതം തസ്ബീഹും (سبحان الله) ഹംദും (الحمد لله) തക്ബീറും (الله اكبر) ചൊല്ലുക. * പിന്നീട് ഇതുകേട്ട് ധനികൻമാ രായ തങ്ങളുടെ സഹോദരൻമാരും അപ്രകാരം ചെയ്തുവരുന്നുണ്ടെന്ന് അവർ നബിﷺയെ ഉണർത്തിച്ചപ്പോൾ അവിടുന്നു പറഞ്ഞു :**ذلك فضل الله يؤتيه من يشاء**(അത് അല്ലാഹുവിന്റെ അനുഗ്രഹമാണ്. അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ അത് നൽകു ന്നു) ഇതുപോലെ വേറെയും ഹദീഥുകൾ കാണാം. ഈ ഹദീഥിൽ നമസ്കാര ത്തിന്റെ പിന്നിൽ എന്ന് പറഞ്ഞത് അതിനുശേഷം എന്ന അർത്ഥത്തിലാണല്ലോ.

---

***** *മൂന്നുംകൂടി 99 തികഞ്ഞശേഷം لا اله الا الله وحده لا شريك له എന്നു തുട ങ്ങുന്ന ദിക്ർ ചൊല്ലി 100 തികക്കുകയോ, അല്ലെങ്കിൽ തക്ബീറിന്റെ വാക്യം 34 ആക്കുകയോ ചെയ്യേണ്ടതാണെന്നും ഹദീഥുകളിൽ വന്നിട്ടുണ്ട്.*

وَٱسْتَمِعْ يَوْمَ يُنَادِ ٱلْمُنَادِ مِن مَّكَانٍ قَرِيبٍ ﴿٤١﴾

**﴾41﴿**(മനുഷ്യാ)അടുത്ത സ്ഥലത്ത് നിന്ന് വിളിച്ചേക്കുന്ന ഒരാൾ വിളിക്കുന്ന ദിവസത്തെ നീ ചെവിയോർത്ത് കൊണ്ടിരിക്കുക !

يَوْمَ يَسْمَعُونَ ٱلصَّيْحَةَ بِٱلْحَقِّ ۚ ذَٰلِكَ يَوْمُ ٱلْخُرُوجِ ﴿٤٢﴾

**﴾42﴿** അതായത്, (ആ) ഘോരശബ്ദം അവർ [ജനങ്ങൾ] യഥാർത്ഥമായി കേൾക്കുന്ന ദിവസം! അത് (ഖബ്റുകളിൽ നിന്നുള്ള) പുറപ്പാടിന്റെ ദിവസമത്രെ.

---

﴾41﴿ وَٱسْتَمِعْ നീ ചെവിയോർക്കുക, ശ്രദ്ധിച്ചുകേൾക്കുക يَوْمَ يُنَادِ വിളിക്കുന്ന ദിവസം ٱلْمُنَادِ വിളിക്കുന്നവൻ مِن مَّكَانٍ ഒരു സ്ഥലത്ത് നിന്ന് قَرِيبٍ അടുത്ത ﴾42﴿ يَوْمَ يَسْمَعُونَ അവർ കേൾക്കുന്ന ദിവസം ٱلصَّيْحَةَ ഘോരശബ്ദം, അട്ടഹാസം بِٱلْحَقِّ യഥാർത്ഥമായി (കേൾക്കുന്ന)യഥാർത്ഥത്തെ സംബന്ധിച്ചു ذَٰلِكَ അത്, അതത്രെ يَوْمُ ٱلْخُرُوجِ പുറപ്പാടിന്റെ (പുറത്ത്വരുന്ന)ദിവസം

---

പുനർജീവിതത്തിനുവേണ്ടിയുള്ള വിളി, അഥവാ രണ്ടാമത്തെ കാഹളം ഊത്താണ് വിവക്ഷ. ആ ഘോരശബ്ദം എല്ലാവരും ഒരു പോലെ - അവരവരുടെ അടുത്ത്നിന്ന് തന്നെ വിളിക്കുന്നത്പോലെ - കേൾക്കുന്നതായിരിക്കും.

إِنَّا نَحْنُ نُحْىِۦ وَنُمِيتُ وَإِلَيْنَا ٱلْمَصِيرُ ﴿٤٣﴾

**﴾43﴿** നിശ്ചയമായും നാം തന്നെ ജീവിപ്പിക്കുകയും, മരിപ്പിക്കുകയും ചെയ്യുന്നു : നമ്മുടെ അടുക്കലേക്ക് തന്നെയാണ് തിരിച്ചെത്തലും ;

يَوْمَ تَشَقَّقُ ٱلْأَرْضُ عَنْهُمْ سِرَاعًا ۚ ذَٰلِكَ حَشْرٌ عَلَيْنَا يَسِيرٌ ﴿٤٤﴾

**﴾44﴿** അവർ (പുറത്തുവരുവാൻ) ബദ്ധപ്പെട്ടുകൊണ്ടിരിക്കെ, അവരിൽനിന്ന് ഭൂമി പിളർന്ന്പോകുന്ന ദിവസം ! അത്, നമ്മുടെ മേൽ നിസ്സാരമായ ഒരു ഒരുമിച്ചുകൂട്ടലത്രെ.

---

﴾43﴿ إِنَّا نَحْنُ നിശ്ചയമായും നാംതന്നെ نُحْىِۦ നാം ജീവിപ്പിക്കുന്നു وَنُمِيت നാം മരിപ്പിക്കുകയും ചെയ്യുന്നു وَإِلَيْنَا നമ്മിലേക്ക് തന്നെയാണ് ٱلْمَصِيرُ തിരിച്ചുവരവ്,

മടങ്ങിയെത്തലും﴾44﴿ يَوْمَ تَشَقَّقُ പിളരുന്ന (പൊട്ടിക്കീറുന്ന) ദിവസം ٱلْأَرْضُ ഭൂമി عَنْهُمْ അവരിൽനിന്ന് سِرَاعًا ബദ്ധപ്പെട്ടവരായ നിലയിൽ ذَٰلِكَ അത് حَشْرٌ ഒരുമിച്ച് കൂട്ടലാണ്, ശേഖരിക്കലാണ് عَلَيْنَا നമ്മുടെമേൽ يَسِيرٌ നിസ്സാരമായ, എളിയ

---

മഹ്ശറിലേക്ക് സമ്മേളിക്കുവാനുള്ള ആ വിളി കേൾക്കേണ്ട താമസം ! എല്ലാവരും ജീവിച്ചെഴുന്നേറ്റ് പുറത്തുവരുവാൻ ധൃതികൂട്ടുന്നു ! ഈ അവസരത്തിൽ ഓരോരുത്തരും അടക്കം ചെയ്യപ്പെട്ട സ്ഥലങ്ങൾ പൊട്ടിപിളരുകയും ചെയ്യും. ഇങ്ങിനെ എല്ലാവരെയും ഉയിർത്തേഴുന്നേൽപിച്ച് ഒരേ നിലയത്തിൽ ഒരുമിച്ച് കൂട്ടുകയെന്ന കാര്യം അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം ഒട്ടും പ്രയാസപ്പെട്ടതല്ല ; വളരെ നിസ്സാരമത്രെ. സൂ: മആരിജിൽ അല്ലാഹു പറയുന്നു :يوم يخرجون من الأجداث سراعا كأنهم إلى نصب يوفضون–المعارج:٤٣ (സാരം : ഒരു നാട്ടപ്പെട്ട ഉന്നത്തിലേക്ക് ഒഴുകിച്ചെല്ലുന്നുവെന്നോണം അവർ ഖബറുകളിൽനിന്ന് ബദ്ധപ്പെട്ടുകൊണ്ട് പുറത്ത്‌വരുന്ന ദിവസം)

نَّحْنُ أَعْلَمُ بِمَا يَقُولُونَ ۖ وَمَآ أَنتَ عَلَيْهِم بِجَبَّارٍ ۖ فَذَكِّرْ بِٱلْقُرْءَانِ مَن يَخَافُ وَعِيدِ ﴿٤٥﴾

**﴾45﴿ അവർ പറഞ്ഞുവരുന്നതിനെക്കുറിച്ച് നാം നല്ലവണ്ണം അറിയുന്നവനാകുന്നു. (നബിയേ) നീ അവരുടെമേൽ (നിർബ്ബന്ധംചെലുത്തുന്ന) ഒരു സ്വേച്ഛാധികാരിയൊന്നുമല്ലതാനും, ആകയാൽ, എന്റെ താക്കീത് ഭയപ്പെടുന്നവരെ ഖുർആൻ മുഖേന നീ (ഉപദേശം നൽകി) ഓർമിപ്പിക്കുക.**

---

﴾45﴿ نَّحْنُ നാം أَعْلَمُ അധികം (നല്ലപോലെ) അറിയുന്നവനാണ് بِمَا يَقُولُونَ അവർ പറയുന്നതിനെപ്പറ്റി وَمَآ أَنتَ നീ അല്ലതാനും عَلَيْهِم അവരിൽ, അവരുടെ മേൽ بِجَبَّارٍ ഒരു സ്വേച്ഛാധികാരി, നിർബന്ധം ചെലുത്തുന്നവൻ فَذَكِّرْ ആകയാൽ നീ ഓർമിപ്പിക്കുക, ഉപദേശം നൽകുക بِٱلْقُرْءَانِ ഖുർആൻ കൊണ്ട് مَن يَخَافُ ഭയപ്പെടുന്നവരെ وَعِيدِ എന്റെ താക്കീതിനെ

---

നബി തിരുമേനിﷺക്ക് ആശ്വാസവും സമാധാനവും നൽകുന്നതാണ് ഈ വചനം. അവിശ്വാസികളുടെ വാദകോലാഹലങ്ങളും, നിഷേധങ്ങളുമെല്ലാം അല്ലാഹു അറിയുന്നുണ്ട്. വേണ്ടുന്ന നടപടികൾ അവൻ എടുത്തുകൊള്ളും. അവർക്ക് ഖുർആൻ മുഖേന ഉപദേശം നൽകുക മാത്രമേ നബിﷺയുടെമേൽ കടമയുള്ളൂ. എല്ലാവരെയും നിർബ്ബന്ധപൂർവ്വം സൻമാർഗത്തിലെത്തിച്ചേ തീരൂ എന്ന ബാധ്യതയൊന്നും നബിﷺക്കില്ല എന്ന് സാരം.إنما عليك البلاغ وعلينا الحساب (നിന്റെ

മേൽ പ്രബോധനം മാത്രമേ ബാധ്യതയുള്ളൂ. നമ്മുടെ ബാധ്യതയാണ് വിചാരണ)

'എന്റെ താക്കീതിനെ ഭയപ്പെടുന്നവർക്ക് ക്വുർആൻ മുഖേന ഉപദേശം നൽകി ഓർമിപ്പിക്കുക' (فذكر بالقرآن من يخاف وعيد) എന്ന വാക്യം ശ്രദ്ധേയമാകുന്നു. ഇതിൽനിന്നും ചില കാര്യങ്ങൾ മനസ്സിലാക്കേണ്ടതായുണ്ട്. ഉദാഹരണം :

1) അല്ലാഹുവിനെക്കുറിച്ചും മതത്തെക്കുറിച്ചും ജനങ്ങളെ ബോധവാൻമാരാക്കുന്നതിൽ മറ്റേതിനെക്കാളും ഉപയോഗ പ്രദമായിരിക്കുക വിശുദ്ധ ക്വുർആൻ വചനങ്ങളായിരിക്കും. ആവശ്യവും സന്ദർഭവുമനുസരിച്ച് നബി തിരുമേനിയുടെ ഹദീഥുകൾ മുഖേന അവയ്ക്ക് വിശദീകരണവും നൽകാം. ഇന്നത്തെ നീട്ടിവലിച്ച പ്രസംഗങ്ങളെക്കാളും, തർക്കശാസ്ത്രത്തിന്റെയും യുക്തിവാദങ്ങളുടെയും അടിസ്ഥാനത്തിലുള്ള കൂറ്റൻ പ്രഭാഷണങ്ങളെക്കാളും ഫലപ്രദമാകുക അതാണെന്നു കാണാം. അടിക്കടി ക്വുർആൻ വചനങ്ങളും നബിവചനങ്ങളും ഉദ്ധരിച്ചുകൊണ്ടുള്ള ഉപദേശങ്ങൾ കടുത്തുമരവിക്കാത്ത ഹൃദയങ്ങളിൽ മാറ്റം വരുത്താതിരിക്കുകയില്ല.

2) അല്ലാഹുവിന്റെ താക്കീതുകൾ കേൾക്കുമ്പോൾ ഭയപ്പാടുണ്ടാകുന്നവർക്ക് മാത്രമേ ഉപദേശം ഫലം ചെയ്യുകയുള്ളൂ. പേടിപ്പിച്ചറിയിക്കുന്ന കാലം കഴിഞ്ഞുപോയി, പരലോകവും നരകവും പറഞ്ഞിട്ട് ഇന്നു കാര്യമില്ല എന്നൊക്കെ ചിലർ പറയാറുണ്ട്. അതൊരു വലിയ തത്വമായി ചിലർ കരുതാറുമുണ്ട്. വാസ്തവത്തിൽ ഇത്തരം പ്രസ്താവനകൾതന്നെ അല്ലാഹുവിന്റെ താക്കീതുകളുടെ ഗൗരവം മനസ്സിലാക്കാത്തതിൽ നിന്ന് ഉളവാകുന്നതാണെന്നുവേണം പറയുവാൻ. ഏതായാലും ഒരു കാര്യം തീർച്ചയാണ്. അല്ലാഹുവിന്റെ താക്കീതുകളുടെ നേരെ കണ്ണടക്കുകയും അവയെ അവഗണിച്ചു തള്ളുകയും ചെയ്യുന്നവർ - അവർ ബുദ്ധിജീവികളെന്ന് സ്വയം നടിച്ചാലും ശരി-മറ്റു വിധേന ധാർമിക ബോധമുള്ളവരായിത്തീരുക എന്ന കാര്യം കുറെ വിദൂരമാണ്. യുക്തിന്യായങ്ങളും തത്വശാസ്ത്രങ്ങളും മുഖേന പ്രതിയോഗിയെ വായടപ്പിക്കുവാൻ കഴിഞ്ഞേക്കുമെങ്കിലും, മാനസാന്തരം, വരുത്തി ധാർമിക ബോധം വളർത്തുവാൻ അവ വേണ്ടത്ര പര്യാപ്തങ്ങളല്ല. അല്ലാഹുവിന്റെ പേടിപ്പിച്ചറിയിക്കലിനും, സന്തോഷവാർത്ത അറിയിക്കലിനും തന്നെയാണ് അതിന് വേണ്ട സ്വാധീനശക്തിയുള്ളത്. (സൂ: ജാഥിയഃ 6-10 മുതലായവ നോക്കുക)

3) ക്വുർആൻ മുഖേനയുള്ള ഉപദേശം, അല്ലാഹുവിന്റെ താക്കീതുകളെ ഭയപ്പെടുന്നവരെയും അല്ലാത്തവരെയും വേർതിരിക്കുന്നതായിരിക്കും. അഥവാ, ആ ഉപദേശം ഒരാളിൽ ഒട്ടും മാനസാന്തരം വരുത്തുന്നില്ലെങ്കിൽ അവൻ അല്ലാഹുവിന്റെ താക്കീതുകളെ ഭയപ്പെടാത്തവനായിരിക്കും. ക്വുർആന്റെ ഭാഷയിൽ അവർ ബുദ്ധിഹീനരും, അന്ധരും, ബധിരരും, മൂകരുമത്രെ. (صم بكم عمي فهم لا يعقلون) 'അല്ലാഹുവിനും അവന്റെ ആയത്തുകൾക്കും പുറമെ മറ്റേതൊരു വൃത്താന്തത്തിലാണവർക്ക് വിശ്വസിക്കുവാനുള്ളത്'?

(فبأي حديث بعد الله وآياته يؤمنون) ഇങ്ങിനെയുള്ളവരെ ഉപദേശിച്ചിട്ട് ഫലമില്ല എന്ന് സാരം: إنما تنذر من اتبع الذكر وخشي الرحمن بالغيب)(പ്രമാണത്തെ പിൻപറ്റുകയും അദൃശ്യ മായ നിലയിൽ പരമകാരുണികനെ പേടിക്കുകയും ചെയ്യുന്നവർക്ക് മാത്രമേ നീ മുന്നറിയിപ്പ് നൽകേണ്ടതുള്ളൂ)

ക്വത്താദഃ (റ) പ്രാർത്ഥിക്കാറുണ്ടായിരുന്നതുപോലെ നാമും പ്രാർത്ഥി ക്കുക: اللهُمَّ اجْعَلْنَا مِمَّنْ يَخَافُ وَعْدَكَ وَيَرْجُو مَوْعِدكَ يَابَرُّ يَا رَحِيمُ (അല്ലാഹുവേ, നിന്റെ താക്കീ തിനെ ഭയപ്പെടുകയും, നിന്റെ വാഗ്ദാനത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നവരിൽ ഞങ്ങളെ നീ ഉൾപ്പെടുത്തേണമേ ! നൻമ ചെയ്യുന്നവനേ ! കരുണാ നിധിയായുള്ളവനേ !) ആമീൻ

اللهم لك الحمد ولك الفضل والمنة

سورة الذاريات

# 51. സൂറതു-ദ്ദാരിയാത്ത്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 60 - വിഭാഗം (റുകൂഉ്) 3

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَٱلذَّٰرِيَٰتِ ذَرْوًا ﴿١﴾

**《1》 (ശക്തിയായ) പാറ്റൽപാറ്റി (വിതറി)ക്കൊണ്ടിരിക്കുന്നവ തന്നെയാണ (സത്യം)!**

《1》 وَٱلذَّٰرِيَٰتِ പാറ്റുന്ന (വിതറുന്ന)വ തന്നെയാണ ذَرْوًا ഒരു (ശക്തിയായ) പാറ്റൽ

മണ്ണ് മുതലായ വസ്തുക്കളെ പാറ്റിപ്പറപ്പിച്ചുകൊണ്ടിരിക്കുന്ന കാറ്റുകളെക്കൊണ്ട് അല്ലാഹു സത്യം ചെയ്യുന്നു.

فَٱلْحَٰمِلَٰتِ وِقْرًا ﴿٢﴾

**《2》 എന്നിട്ട്, ഭാരംവഹി(ച്ചുനട)ക്കുന്നവയാണ(സത്യം)!**

《2》 فَٱلْحَٰمِلَٰتِ എന്നിട്ട് വഹിക്കുന്നവ തന്നെയാണ وِقْرًا ഭാരം, കനം

പിന്നെ, നീരാവിയും, മഴവെള്ളവും വഹിച്ചു സഞ്ചരിക്കുന്ന മേഘങ്ങൾകൊണ്ട് സത്യം ചെയ്യുന്നു.

فَٱلْجَٰرِيَٰتِ يُسْرًا ﴿٣﴾

**《3》 എന്നിട്ട്, നിഷ്പ്രയാസം സഞ്ചരിക്കുന്നവ തന്നെയാണ (സത്യം)!**

《3》 فَٱلْجَٰرِيَٰتِ എന്നിട്ട് നടക്കുന്ന (സഞ്ചരിക്കുന്ന)വ തന്നെയാണ يُسْرًا എളുതായിട്ട് (നിഷ്പ്രയാസം)

പിന്നെ, ജലമാർഗങ്ങളിലൂടെ അതിവേഗം ഉദ്ദിഷ്ടസ്ഥാനങ്ങളിലേക്ക് സഞ്ചരിക്കുന്ന കപ്പലുകളെക്കൊണ്ട് സത്യം ചെയ്യുന്നു.

فَٱلْمُقَسِّمَٰتِ أَمْرًا ﴿٤﴾

**《4》എന്നിട്ട്, കാര്യം വിഭജിച്ചു കൊടുക്കുന്നവ തന്നെയാണ (സത്യം)!**

---

《4》 فَٱلْمُقَسِّمَٰتِ എന്നിട്ട് ഭാഗിക്കുന്ന (വിഭജിക്കുന്ന)വ തന്നെയാണ أَمْرًا കാര്യം

---

പിന്നെ, അല്ലാഹുവിന്റെ കല്പനപ്രകാരം സൃഷ്ടികൾക്കിടയിൽ കാര്യങ്ങളെ ഭാഗിച്ചു കൊടുക്കുന്ന മലക്കുകളെകൊണ്ട് സത്യം ചെയ്യുന്നു.

إِنَّمَا تُوعَدُونَ لَصَادِقٌ ﴿٥﴾

**《5》 നിശ്ചയമായും, നിങ്ങളോട് വാഗ്ദത്തം ചെയ്യപ്പെടുന്നത് സത്യമായിട്ടുള്ളതുതന്നെ.**

وَإِنَّ ٱلدِّينَ لَوَٰقِعٌ ﴿٦﴾

**《6》 നിശ്ചയമായും, പ്രതിഫലനടപടി സംഭവിക്കുന്നതും തന്നെ.**

---

《5》 إِنَّمَا تُوعَدُونَ നിശ്ചയമായും നിങ്ങളോട് വാഗ്ദത്തം ചെയ്യപ്പെടുന്നത് لَصَادِقٌ സത്യമായത് തന്നെ 《6》 وَإِنَّ ٱلدِّينَ നിശ്ചയമായും നടപടി (എടുക്കൽ), പ്രതിഫലം لَوَٰقِعٌ സംഭവിക്കുന്നത് തന്നെ

---

കാറ്റുകൾ, മേഘങ്ങൾ, കപ്പലുകൾ, മലക്കുകൾ എന്നിവയെക്കൊണ്ട് അല്ലാഹു സത്യം ചെയ്തു പറയുന്നത് രണ്ട് കാര്യങ്ങളത്രെ. **ഒന്ന്:** രക്ഷാശിക്ഷകൾ, സ്വർഗനരകങ്ങൾ മുതലായ വാഗ്ദാനങ്ങളും, താക്കീതുകളുമെല്ലാം യഥാർത്ഥങ്ങളാണെന്ന്. **രണ്ട്:** മരണാനന്തരം ഓരോരുത്തന്റെ ഗുണദോഷകർമങ്ങൾ പരിശോധിച്ചു തക്കതായ നടപടി എടുക്കുകയും, പ്രതിഫലം നൽകുകയും ചെയ്യുന്നതാണെന്ന്. അഥവാ, അവയൊന്നും വെറും ഭീഷണിയോ, ചിലർ തട്ടിമൂളിക്കാറുള്ളതുപോലെ, സൻമാർഗത്തിലേക്ക് പ്രോത്സാഹനാർത്ഥം പറയപ്പെടുന്ന അതിശയോക്തികളോ ഒന്നുമല്ല. എല്ലാം തികച്ചും സംഭവിക്കുവാൻ പോകുന്ന സത്യയാഥാർത്ഥ്യങ്ങളാകുന്നു എന്ന് സാരം.

മേൽകണ്ട നാല് സത്യവാചകങ്ങൾക്കും നാം മുകളിൽകൊടുത്ത വ്യാഖ്യാനങ്ങളാണ് മുൻഗാമികളായ പല മഹാൻമാരും നൽകുന്നത്. അലി (റ), ഉമർ (റ), ഇബ്നുഅബ്ബാസ് (റ), ഇബ്നു ഉമർ (റ), മുതലായ സ്വഹാബിവര്യൻമാരിൽനിന്നും, മുജാഹിദ് (റ), സഈദുബ്നു ജുബൈർ (റ), ക്വത്താദഃ (റ), സുദ്ദീ (റ), ഹസൻ (റ) മുതലായ പല മഹാൻമാരിൽനിന്നും നിവേദനം ചെയ്യപ്പെട്ടിട്ടുള്ളതാണവ. പ്രമുഖ ക്വുർആൻ വ്യാഖ്യാതാക്കളായ ഇബ്നു ജരീറും, ഇബ്നു

അബീഹാതിമും (റ)– അവരുടെ സാധാരണ പതിവിൻപടി– ഇതല്ലാതെ വേറെ അഭിപ്രായങ്ങൾ ഇവിടെ പ്രസ്താവിച്ചിട്ടുമില്ല. (كما في ابن كثير) പക്ഷേ, റാസീ (റ) മുതലായ ചിലർ അഭിപ്രായപ്പെടുന്നത് പ്രസ്തുത വാചകങ്ങളിൽ വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നതെല്ലാം കാറ്റ് തന്നെയാണെന്നാകുന്നു. ആദ്യവചനത്തിൽ നീരാവി പാറ്റിപ്പരത്തി മേഘമുണ്ടാക്കുന്ന കാറ്റുകൾ, രണ്ടാമത്തേതിൽ മേഘഭാരം വഹിക്കുന്ന കാറ്റുകൾ, മൂന്നാമത്തേതിൽ മേഘമായി അന്തരീക്ഷത്തിൽ സഞ്ചരിക്കുന്ന കാറ്റുകൾ, നാലാമത്തേതിൽ വിവിധ ഭാഗങ്ങളിൽ മേഘങ്ങളെ എത്തിച്ചു മഴ ഭാഗിച്ചുകൊടുക്കുന്ന കാറ്റുകൾ എന്നിങ്ങനെയാണ് അവരുടെ വ്യാഖ്യാനം. വേറെയും ചില അഭിപ്രായങ്ങൾ കാണാം. പക്ഷേ, മേൽകണ്ടതുപോലെ പല സ്വഹാബികളും, താബിളുകളും അടങ്ങുന്ന പൗരാണിക മഹാൻമാരുടെ അഭിപ്രായത്തിനാണ് കൂടുതൽ പ്രസക്തിയുള്ളത് എന്ന് തീർച്ചയാണ്.

ഇതുപോലെ ക്വുർആനിൽ കാണപ്പെടുന്ന എല്ലാ സത്യവാചകങ്ങളിലും നാം പ്രത്യേകം മനസ്സിരുത്തേണ്ടത് രണ്ട് കാര്യങ്ങളാണ്. 1) സത്യം ചെയ്തുകൊണ്ട് പറയപ്പെട്ടിട്ടുള്ള കാര്യത്തിന്റെ ഗൗരവവും പ്രാധാന്യവും. 2) ഏതൊന്നിന്റെ പേരിലാണോ സത്യം ചെയ്യപ്പെട്ടതെങ്കിൽ അതിലടങ്ങിയിട്ടുള്ള രഹസ്യങ്ങളും സൂചനകളും. ഒന്നിലധികം വ്യാഖ്യാനങ്ങൾക്ക് സാധ്യതയുണ്ടാകുമ്പോൾ ഇത് കൂടുതൽ മനസ്സിരുത്തേണ്ടതാകുന്നു. ക്വുർആനിലെ സത്യവാചകങ്ങളിൽ അടങ്ങിയ തത്വരഹസ്യങ്ങളെക്കുറിച്ച് പല മഹാൻമാരും പ്രത്യേകം ഗ്രന്ഥങ്ങൾ തന്നെ രചിച്ചിട്ടുണ്ട്. ചുരുക്കം ചിലതെല്ലാം സന്ദർഭമനുസരിച്ച് നാമും ചിലപ്പോൾ ചൂണ്ടിക്കാട്ടാറുമുണ്ട്. അടുത്ത വചനം നോക്കുക:

وَٱلسَّمَآءِ ذَاتِ ٱلْحُبُكِ ﴿٧﴾

**《7》 (പല) മാർഗങ്ങളുള്ളതായ ആകാശം തന്നെയാണ (സത്യം)!**

إِنَّكُمْ لَفِى قَوْلٍ مُّخْتَلِفٍ ﴿٨﴾

**《8》 നിശ്ചയമായും, നിങ്ങൾ ഭിന്നമായ വാക്കിലാണ് [ഭിന്നാഭിപ്രായത്തിലാണ്] ഉള്ളത്.**

يُؤْفَكُ عَنْهُ مَنْ أُفِكَ ﴿٩﴾

**《9》 തെറ്റിക്കപ്പെടുന്നവർ അതിനാൽ തെറ്റിക്കപ്പെടുന്നു.**

---

《7》 وَٱلسَّمَآءِ ആകാശം തന്നെയാണ് ذَاتِ ٱلْحُبُكِ മാർഗങ്ങളുള്ള, കെട്ടുറപ്പുള്ള 《8》 إِنَّكُمْ നിശ്ചയമായും നിങ്ങൾ لَفِى قَوْلٍ വാക്കിൽതന്നെയാണ് مُّخْتَلِفٍ വ്യത്യസ്തമായ, ഭിന്നമായ 《9》 يُؤْفَكُ തെറ്റിക്ക (തിരിക്ക)പ്പെടുന്നു عَنْهُ അതിനാൽ, അതിൽനിന്ന് مَنْ أُفِكَ തെറ്റിക്കപ്പെട്ടവർ

കണക്കറ്റ നക്ഷത്രഗോളങ്ങളും വൻഗ്രഹങ്ങളും ഉൾക്കൊള്ളുന്ന ആകാശത്ത് അവയുടെ സഞ്ചാരപഥങ്ങളും, ഭ്രമണമാർഗങ്ങളുമായി വിവിധതരത്തിലുള്ള അസംഖ്യം മാർഗങ്ങൾ സ്ഥിതി ചെയ്യുന്നു. അവയെല്ലാം വ്യവസ്ഥാപിതവും അതിസമർത്ഥവുമായ രീതിയിൽ അല്ലാഹു സ്ഥാപിച്ചു നിയന്ത്രിച്ചുവരുന്നു. ഉപരിഗോളങ്ങളെ സംബന്ധിച്ച് മനുഷ്യന്റെ അറിവ് എത്രതന്നെ പുരോഗമിച്ചിട്ടുണ്ടെങ്കിലും ശരി, ഉപരിമണ്ഡലത്തിൽ സ്ഥിതി ചെയ്യുന്ന അതിരറ്റ യാഥാർത്ഥ്യങ്ങളുടെ പടിവാതിൽക്കലെത്തിച്ചേരുവാൻ എനിയും ബഹുദൂരം അവൻ സഞ്ചരിക്കേണ്ടതുണ്ട്. ഉപരിയാകാശ സംബന്ധമായി ഇന്നോളം മനുഷ്യന് സൂക്ഷ്മമായി സിദ്ധിച്ചു കഴിഞ്ഞിട്ടുള്ള ഓരോ അറിവും തന്നെ, ലോകസ്രഷ്ടാവും നിയന്താവുമായ അല്ലാഹുവിന്റെ മഹത്വത്തെ വിളിച്ചോതുന്നവ മാത്രമാകുന്നു. الْحُبُك എന്ന വാക്കിന് മിക്ക ക്വുർആൻ വ്യാഖ്യാതാക്കളും സ്വീകരിച്ചതുപോലെ മാർഗങ്ങൾഎന്ന് അർത്ഥം കൽപിച്ചുകൊണ്ടാണ് നാം ഈ വിവരണം നൽകിയത്. എന്നാൽ, ആ വാക്കിന് കെട്ടുറപ്പ്, ഭംഗി, അഴക്, ദൃഢത എന്നിങ്ങനെ വേറെയും അർത്ഥങ്ങൾ കല്പിക്കപ്പെട്ടിട്ടുണ്ട്. എന്നാലും, ഈ അർത്ഥങ്ങളെല്ലാം വിരൽ ചൂണ്ടുന്നതും, അവയെ ആധാരമാക്കിയുള്ള വ്യാഖ്യാനങ്ങൾ എത്തിച്ചേരുന്നതും ഒരേ വസ്തുതയിലേക്കുതന്നെ. അതെ, അല്ലാഹുവിന്റെ സൃഷ്ടി വൈഭവത്തിലേക്കും, കലാ വൈദഗ്ദ്ധ്യത്തിലേക്കും തന്നെ! ഈ വഴിക്ക് മനുഷ്യചിന്തയെ തിരിച്ചുവിടുവാൻ പ്രോത്സാഹിപ്പിക്കുന്നതാണ് 7 -ാം വചനത്തിലെ സത്യവാചകം.

സത്യനിഷേധികളുടെ നിഷേധം ഏക സ്വരത്തിലുള്ളതല്ല, ഐക്യരൂപമോ, സ്വഭാവസ്ഥിരതയോ അതിനില്ല. അത് വിഭിന്ന രീതിയിലും, വ്യത്യസ്ത രൂപത്തിലുമാണ്. ജാലം, കവിത, ജോൽസ്യം ഭ്രാന്ത് എന്നിങ്ങനെ പലപ്പോഴും പലതും അവർ പറയും. സത്യദീക്ഷയില്ലാത്ത ചിന്താശൂന്യൻമാരായ ആളുകൾ അതുകേട്ട് സത്യത്തിൽനിന്ന് തെറ്റിപ്പിഴച്ചുപോകുന്നു. എന്നല്ലാതെ, സത്യാന്വേഷികളായ ആളുകളൊന്നും അത്മൂലം തെറ്റിപ്പോകുകയില്ല എന്നൊക്കെയാണ് ഈ വചനങ്ങളിൽ അല്ലാഹു സത്യം ചെയ്തു പറഞ്ഞതിന്റെ താൽപര്യം.

قُتِلَ ٱلْخَرَّٰصُونَ ﴿١٠﴾

**《10》 (ആ) മതിപ്പിട്ടു (കള്ളം) പറയുന്നവർ കൊല്ലപ്പെടട്ടെ [ശപിക്കപ്പെടട്ടെ]!**

ٱلَّذِينَ هُمْ فِى غَمْرَةٍ سَاهُونَ ﴿١١﴾

**《11》 അതായത്, വിഡ്ഢിത്തത്തിൽ (മുഴുകി) അശ്രദ്ധരായവർ.**

---

《10》 قُتِلَ കൊല്ലപ്പെടട്ടെ (ശപിക്കപ്പെടട്ടെ) ٱلْخَرَّٰصُونَ മതിപ്പിട്ട് (കള്ളം) പറയുന്നവർ 《11》 ٱلَّذِين അതായത് യാതൊരുവർ هُمْ അവർ فِى غَمْرَةٍ വിഡ്ഢിത്തത്തിൽ, (അജ്ഞതയുടെ) മൂടലിൽ سَاهُونَ അശ്രദ്ധരാണ്, ബോധരഹിതരാണ്

നശിക്കട്ടെ, തുലയട്ടെഎന്നൊക്കെ പറയാറുള്ളതുപോലെയുള്ള ഒരു ശാപ വാക്യമാണ് قُتِلَ (കൊല്ലപ്പെടട്ടെ) എന്ന വാക്ക്. യാതൊരു തെളിവോ ന്യായമോ ഇല്ലാതെ ഊഹിച്ചും മതിപ്പിട്ടും കള്ളം പറഞ്ഞുകൊണ്ടിരിക്കുകയാണവർ. അജ്ഞതയിലും വിഡ്ഢിത്തത്തിലും മുഴുകി അവരുടെ തന്റേടവും ബോധവും നശിക്കുകയും ചെയ്തിരിക്കുന്നു. അങ്ങനെ, അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് അവർ പാത്രമായിരിക്കുന്നു.

يَسْـَٔلُونَ أَيَّانَ يَوْمُ ٱلدِّينِ ﴿١٢﴾

**﴾12﴿ അവർ ചോദിക്കുന്നു: ഏതവസരത്തിലാണ് (ഈ) പ്രതിഫലനടപടിയുടെ ദിവസം? എന്ന്.**

يَوْمَ هُمْ عَلَى ٱلنَّارِ يُفْتَنُونَ ﴿١٣﴾

**﴾13﴿ (നരക) അഗ്നിക്കുമീതെ അവർ പരീക്ഷണം ചെയ്യപ്പെടുന്ന ദിവസമത്രെ (അതുണ്ടാവുക).**

ذُوقُوا۟ فِتْنَتَكُمْ هَـٰذَا ٱلَّذِى كُنتُم بِهِۦ تَسْتَعْجِلُونَ ﴿١٤﴾

**﴾14﴿ (പറയപ്പെടും) നിങ്ങളുടെ പരീക്ഷണം [ശിക്ഷ] നിങ്ങൾ ആസ്വദിക്കുവിൻ! നിങ്ങൾ യാതൊന്നിന് ധൃതിപ്പെട്ടുകൊണ്ടിരുന്നുവോ അതാണിത്.**

---

**﴾12﴿** يَسْـَٔلُونَ അവർ ചോദിക്കുന്നു أَيَّانَ ഏതവസരത്തിലാണ്, എപ്പോഴാണ് يَوْمُ ٱلدِّينِ നടപടിയെടുക്കുന്ന (പ്രതിഫലത്തിന്റെ) ദിവസം **﴾13﴿** يَوْمَ ദിവസം هُمْ അവർ عَلَى ٱلنَّارِ അഗ്നിയുടെ മീതെ, നരകത്തിൽ يُفْتَنُونَ പരീക്ഷണം ചെയ്യപ്പെടുന്ന **﴾14﴿** ذُوقُوا۟ ആസ്വദിക്കുവിൻ, രുചിനോക്കുവിൻ فِتْنَتَكُمْ നിങ്ങളുടെ പരീക്ഷണം هَـٰذَا ٱلَّذِى ഇത് യാതൊന്നാണ്, ഇതത്രെ യാതൊന്ന് كُنتُم നിങ്ങളായിരുന്നു بِهِۦ تَسْتَعْجِلُونَ അതിന് നിങ്ങൾ ധൃതികൂട്ടും

---

എപ്പോഴാണ് പ്രതിഫലനടപടി എടുക്കുന്ന ദിവസം?!എന്ന് അവിശ്വാസികൾ പരിഹാസപൂർവ്വം ധൃതികൂട്ടിക്കൊണ്ട് ചോദിക്കുന്നതാണ്. അതുകൊണ്ടാണ് അല്ലാഹു ഇങ്ങനെ മറുപടി പറഞ്ഞതും.

إِنَّ ٱلْمُتَّقِينَ فِى جَنَّـٰتٍ وَعُيُونٍ ﴿١٥﴾

**﴾15﴿ നിശ്ചയമായും ഭയഭക്തൻമാർ (സ്വർഗ) തോപ്പു കളിലും, അരുവികളിലുമായിരിക്കും;-**

| | |
|---|---|
| ءَاخِذِينَ مَآ ءَاتَىٰهُمْ رَبُّهُمْ ۚ إِنَّهُمْ كَانُوا۟ قَبْلَ ذَٰلِكَ مُحْسِنِينَ ﴿١٦﴾ | **﴿16﴾ തങ്ങളുടെ രക്ഷിതാവ് തങ്ങൾക്ക് നൽകിയതിനെ (ഏറ്റു) വാങ്ങിക്കൊണ്ട്, (കാരണം) അവർ അതിനുമുമ്പ് സുകൃതം ചെയ്യുന്നവ രായിരുന്നു.** |

﴿15﴾ إِنَّ ٱلْمُتَّقِينَ നിശ്ചയമായുംഭയഭക്തൻമാർ فِى جَنَّـٰتٍ തോപ്പുകളിൽ (സ്വർഗ ങ്ങളിൽ) ആയിരിക്കും وَعُيُون അരുവി (നീരുറവ)കളിലും ﴿16﴾ ءَاخِذِينَ എടുത്തു കൊണ്ട് (ഏറ്റുവാങ്ങിക്കൊണ്ട്) مَآ ءَاتَىٰهُمْ അവർക്ക് നൽകിയതിനെ رَبُّهُمْ അവരുടെ റബ്ബ് إِنَّهُمْ كَانُوا۟ നിശ്ചയമായും അവരായിരുന്നു قَبْلَ ذَٰلِكَ അതിന് മുമ്പ് مُحْسِنِين സുകൃതം ചെയ്യുന്നവർ, നന്മ ചെയ്യുന്നവർ

محسن (മുഹ്സിൻ) എന്നാൽ സുകൃതവാൻ, നന്മ ചെയ്യുന്നവൻ, പുണ്യം ചെയ്യു ന്നവൻഎന്നൊക്കെ വാക്കർത്ഥം. മറ്റൊരാൾക്ക് നന്മചെയ്യുന്നവനും, സൽപ്രവൃ ത്തികൾ ചെയ്യുന്നവനും ഈ വാക്ക് ഉപയോഗിക്കപ്പെടും. ഇതിന്റെ ധാതുപദമാ കുന്ന احسان (ഇഹ്സാൻ) എന്നതിന് നബി ﷺ നൽകിയിട്ടുള്ള നിർവ്വചനം ഇതാ കുന്നു. (أن تعبد الله كأنك براه فإن لم تكن براه فإنه يراك (مسلم) (നീ അല്ലാഹുവിനെ കാണുന്നു വെന്നപോലെ അവനെ നീ ആരാധിക്കുക. നീ അവനെ കാണുന്നില്ലെങ്കിലും അവൻ നിന്നെ കാണുന്നുണ്ട് (മു.) സുകൃതവാൻമാരുടെ ഗുണങ്ങളും അവർക്ക് സ്വർഗവും മറ്റും ലഭിക്കുവാനുള്ള കാരണവും അടുത്ത വചനങ്ങളിൽ വിവരിക്കു ന്നു. നബി തിരുമേനി ﷺയുടെ നിർവ്വചനത്തിന് ചില ഉദാഹരണങ്ങളും അതിൽ കാണാം.

| | |
|---|---|
| كَانُوا۟ قَلِيلًا مِّنَ ٱلَّيْلِ مَا يَهْجَعُونَ ﴿١٧﴾ | **﴿17﴾ അല്പ (സമയ)മായിരുന്നു രാത്രിയിൽനിന്ന് അവർ ഉറങ്ങാറുള്ള ത്.** |
| وَبِٱلْأَسْحَارِ هُمْ يَسْتَغْفِرُونَ ﴿١٨﴾ | **﴿18﴾നിശാന്ത്യസമയങ്ങളിലാക ട്ടെ, അവർ പാപമോചനം തേടു കയും ചെയ്തിരുന്നു.** |
| وَفِىٓ أَمْوَٰلِهِمْ حَقٌّ لِّلسَّآئِلِ وَٱلْمَحْرُومِ ﴿١٩﴾ | **﴿19﴾ അവരുടെ സ്വത്തുക്കളിൽ ചോദിക്കുന്നവന്നും, (ചോദിക്കുന്ന തിന്) തടസ്സം ബാധിച്ചവർക്കും അവ കാശമുണ്ടായിരിക്കും.** |

﴿17﴾ كَانُوا۟ അവരായിരുന്നു قَلِيلًا അല്പം, കുറച്ച് مِّنَ ٱلَّيْلِ രാത്രിയിൽനിന്ന് مَا يَهْجَعُونَ അവർ ഉറങ്ങുന്നത് ﴿18﴾ وَبِٱلْأَسْحَارِ നിശാന്ത്യങ്ങളിൽ, രാത്രി അവസാന

യാമങ്ങളിൽ هُمۡ يَسۡتَغۡفِرُونَ അവർ പാപമോചനം (പൊറുതി) തേടുകയും ചെയ്യും ﴾19﴿ وَفِيٓ أَمۡوَٰلِهِمۡ അവരുടെ സ്വത്തുക്കളിലുണ്ട് حَقّٞ അവകാശം (ഓഹരി) لِّلسَّآئِلِ ചോദിക്കുന്നവന്ന് وَٱلۡمَحۡرُومِ തടസ്സം ബാധിച്ചവന്, തടയപ്പെട്ടവനും

---

മിക്കവരും ചെയ്യുന്നതുപോലെ, അവർ രാത്രിമുഴുവൻ നിദ്രയിലായി സമയം കഴിച്ചിരുന്നില്ല. പലരെയും പോലെ വിനോദശാലകളിലോ ദുർന്നടപ്പു കേന്ദ്രങ്ങളിലോ സമയം ചിലവഴിച്ചിരുന്നുമില്ല. രാത്രി അവർ ഉറങ്ങും, പക്ഷേ അല്പസമയം മാത്രം. ബാക്കി സമയം നമസ്കാരം, ദിക്ർ, ദുആ മുതലായ ആരാധനാകർമങ്ങളിലാണവർ കഴിച്ചുകൂട്ടുന്നത്. രാത്രിയുടെ അന്ത്യയാമത്തിലാണല്ലോ എല്ലാവരും സുഖനിദ്ര കൂടുതൽ ആസ്വദിക്കുന്നത്. ഈ അവസരത്തിൽ അവരുടെ ശ്രദ്ധ അല്ലാഹുവിനോട്– നമസ്കാരത്തിലോ അല്ലാതെയോ– പാപമോചനം തേടുന്നതിലാണ്. ആരാധനാകർമങ്ങളിൽ കേവലം കൊള്ളാവുന്ന ആളുകളിൽപോലും കണ്ടേക്കുന്ന ഒരു കുറ്റമത്രെ ലുബ്ധത. ഇവരെ ആ ദോഷവും തീണ്ടിയിട്ടില്ല. സാധുക്കൾക്കും, പാവപ്പെട്ടവർക്കും അവരുടെ ധനത്തിൽ പങ്കുണ്ട്. പങ്കുണ്ടെന്ന് മാത്രമല്ല, അതവർക്ക് അവകാശപ്പെട്ടതാണെന്നും, തങ്ങൾ കൊടുത്തു തീർക്കേണ്ടുന്ന കടമയാണെന്നും അവർ കരുതുന്നു. ചോദിച്ചു വരുന്നവർക്ക് മാത്രമല്ല, ബുദ്ധിമുട്ടും ഞെരുക്കവുമുള്ളതോടൊപ്പം ചോദിച്ചുവാങ്ങാൻ കഴിയാതെയോ, അഭിമാനം അനുവദിക്കാതെയോ മുടങ്ങിനിൽക്കുന്നവർക്കും തങ്ങളുടെ ധനത്തിൽനിന്ന് അവർ പങ്ക് നല്കും. അങ്ങനെ, തങ്ങളുടെ സ്രഷ്ടാവിനോടുള്ള ബാധ്യതയിലും, സഹസൃഷ്ടികളോടുള്ള ബാധ്യതയിലും അവർ തികച്ചും ബോധവാൻമാരാകുന്നു.

ചോദിച്ചു വരുന്ന ആൾ (السائل)ക്ക് അവൻ ചോദിച്ച കാരണംകൊണ്ടു തന്നെ സഹായം നൽകേണ്ടതുണ്ട്. ചോദിച്ചുവാങ്ങലും, യാചിക്കലും മാന്യമായ ഒരു ഏർപ്പാടല്ലെന്ന് പരക്കെ എല്ലാവർക്കും അറിയാം. ഇസ്‌ലാമാകട്ടെ, അതിനെ വളരെ ശക്തിയായി വെറുക്കുകയും ചെയ്യുന്നു. പക്ഷേ, ചോദിക്കപ്പെടുന്ന ആൾ തന്റെ അന്തസ്സും മാന്യതയും പാലിക്കേണ്ടതുണ്ടല്ലോ. ചോദ്യകർത്താവിന്റെ സ്ഥിതികൾ ചുഴിഞ്ഞന്വേഷണം നടത്തുന്നത് ഭൂഷണമല്ല. ചോദിച്ചുവരുന്നവർ കുതിരപ്പുറത്ത് വന്നാലും ശരി, അവനൊരു അവകാശമുണ്ട്. (للسائل حق وإن جاء على فرس) എന്നത്രെ നബി ﷺ പറയുന്നത്. (അ; ദാ.)

ദാരിദ്ര്യവും കഷ്ടപ്പാടും ഉണ്ടെങ്കിലും അത് അന്യനെ അറിയിക്കാതെ അഭിമാനം സംരക്ഷിച്ചുകൊണ്ട് വിഷമം സഹിക്കുന്നവരുണ്ട്. മറ്റ് ചിലർക്ക് അന്യനോട് സഹായമർത്ഥിക്കുന്നതിൽ മടിതോന്നിയില്ലെങ്കിലും– രോഗം മുതലായ ഏതെങ്കിലും കാരണത്താൽ– തന്റെ വിഷമാവസ്ഥ മറ്റു സഹോദരൻമാരെ അറിയിക്കുവാൻ സാധിക്കാതെ വരുന്നവരുമുണ്ട്. ഇവർക്കാണ് المحروم (മുടക്കം ബാധിച്ചവൻ അഥവാ ചോദിക്കുന്നതിന് തടസ്സമുള്ളവൻ) എന്ന് പറയുന്നത്. ഉപജീവന

മാർഗം തടയപ്പെട്ടവൻ എന്നും ഈ വാക്കിന് വിവക്ഷ നൽകപ്പെട്ടിട്ടുണ്ട്. നബി ﷺ അരുളിച്ചെയ്ത ഒരു ഹദീഥിന്റെ സാരം ഇതാണ്: മിസ്കീൻഎന്നാൽ ജനങ്ങൾക്കിടയിൽ യാചിച്ച് നടക്കുന്നവനും ഒരു പിടിയോ, രണ്ട് പിടിയോ, ഒരു കാരക്കയോ, രണ്ട് കാരക്കയോ (കൊടുത്ത്) മടക്കിവിടാവുന്നവനുമല്ല. മിസ്കീൻ എന്നാൽ, പരാശ്രയം വേണ്ടാതിരിക്കത്തക്ക ധനം ഇല്ലാതെയും, തനിക്ക് ധർമം കിട്ടത്തക്കവണ്ണം തന്റെ സ്ഥിതി (മറ്റുള്ളവർക്ക്) അറിയപ്പെടാതെയും ഇരിക്കുന്നവനാകുന്നു. (ബു; മു.) വാസ്തവത്തിൽ ഇങ്ങനെയുള്ളവരെല്ലാം ഉൾപ്പെടുന്ന ഒരു വാക്കാണ് محروم എന്നത്. ഈ വകക്കാരെക്കുറിച്ച് മനസ്സിലാക്കുകയും അവർക്ക് ആശ്വാസം നൽകുകയും ചെയ്യുകയെന്നത് വളരെ പ്രധാനപ്പെട്ട ഒരു പുണ്യകർമമാണെന്ന് പറയേണ്ടതില്ല. ഉത്തരവാദപ്പെട്ടവരുടെയും കഴിവുള്ളവരുടെയും കടമയുമാണിത്. നബി ﷺ പറയുന്നു: ഹേ, മനുഷ്യരേ, നിങ്ങൾ സലാം പ്രചരിപ്പിക്കുവിൻ, ഭക്ഷണം നൽകുകയും ചെയ്യുവിൻ, രക്തബന്ധം പാലിക്കുകയും ചെയ്യുവിൻ, ജനങ്ങൾ ഉറങ്ങിക്കൊണ്ടിരിക്കുമ്പോൾ (രാത്രി) നമസ്കാരം നടത്തുകയും ചെയ്യുവിൻ, നിങ്ങൾക്ക് ശാന്തമായി സ്വർഗത്തിൽ പ്രവേശിക്കാം. (തി.)

وَفِى ٱلْأَرْضِ ءَايَٰتٌ لِّلْمُوقِنِينَ ﴿٢٠﴾

**﴾20﴿ ദൃഢവിശ്വാസമുള്ളവർക്ക് ഭൂമിയിൽ പല ദൃഷ്ടാന്തങ്ങൾ ഉണ്ട്.**

وَفِىٓ أَنفُسِكُمْ ۚ أَفَلَا تُبْصِرُونَ ﴿٢١﴾

**﴾21﴿ നിങ്ങളിൽ തന്നെയുമുണ്ട് (ദൃഷ്ടാന്തങ്ങൾ). എന്നിട്ട് നിങ്ങൾ കണ്ടറിയുന്നില്ലേ?!**

وَفِى ٱلسَّمَآءِ رِزْقُكُمْ وَمَا تُوعَدُونَ ﴿٢٢﴾

**﴾22﴿ ആകാശത്തിൽ നിങ്ങളുടെ ആഹാരവും [ഉപജീവനമാർഗവും], നിങ്ങളോട് വാഗ്ദത്തം ചെയ്യപ്പെടുന്നതും ഉണ്ട്.**

فَوَرَبِّ ٱلسَّمَآءِ وَٱلْأَرْضِ إِنَّهُۥ لَحَقٌّ مِّثْلَ مَآ أَنَّكُمْ تَنطِقُونَ ﴿٢٣﴾

**﴾23﴿ എന്നാൽ, ആകാശത്തിന്റെയും ഭൂമിയുടെയും രക്ഷിതാവ് തന്നെയാണ (സത്യം)! നിശ്ചയമായും, ഇത്, നിങ്ങൾ സംസാരിച്ചുകൊണ്ടിരിക്കുന്നുവെന്നതുപോലെ ഒരു യഥാർത്ഥം തന്നെയാണ് (എന്ന് ഓർമിക്കുക).**

---

﴾20﴿ وَفِى الْأَرْضِ ഭൂമിയിലുണ്ട് ءَايَات ദൃഷ്ടാന്തങ്ങൾ لِّلْمُوقِنِين ദൃഢവിശ്വാസികൾക്ക്, ഉറപ്പിക്കുന്നവർക്ക് ﴾21﴿ وَفِي أَنفُسِكُمْ നിങ്ങളിൽ തന്നെയും, നിങ്ങളുടെ ദേഹങ്ങളിലും ഉണ്ട് أَفَلاَ تُبْصِرُون എന്നിട്ട് (അപ്പോൾ) നിങ്ങൾ കണ്ടറിയുന്നില്ലേ ﴾22﴿ وَفِى السَّمَاءِ ആകാശത്തിലുണ്ട്, ആകാശത്തിലാണ് رِزْقُكُمْ നിങ്ങളുടെ ആഹാ

فَوَرَبِّ ﴿23﴾ എന്നാൽ റബ്ബ് തന്നെയാണ السَّمَآءِ ആകാശത്തിന്റെ وَالْأَرْضِ ഭൂമിയുടെയും **إِنَّهُ** നിശ്ചയമായും അത് لَحَقٌّ യഥാർത്ഥ (പരമാർത്ഥം, സത്യം) തന്നെ مِثْلَ مَا أَنَّكُمْ നിങ്ങൾ تَنْطِقُونَ നിങ്ങൾ സംസാരിക്കുന്നു (എന്നത്) ആണെന്നതുപോലെ — രം, ഉപജീവനം وَمَا تُوعَدُونَ നിങ്ങളോട് വാഗ്ദത്തം ചെയ്യപ്പെടുന്നതും

---

മഴയെ ആശ്രയിച്ചാണല്ലോ മനുഷ്യന്റെ ആഹാരം നിലകൊള്ളുന്നത്. മഴ ആകാശത്തുനിന്ന് ലഭിക്കുന്നതുമാണ്. പ്രത്യക്ഷത്തിൽ ആഹാരത്തിന്റെ പ്രധാന ഉപാധിയാണ് മഴയെങ്കിലും, അതിനുപുറമെ അല്ലാഹുവിൽനിന്നുള്ള അദൃശ്യമായ അനുഗ്രഹങ്ങൾ വേറെയും ആവശ്യമാകുന്നു. നിങ്ങളോട് വാഗ്ദത്തം ചെയ്യപ്പെടുന്നത്എന്നതുകൊണ്ടുദ്ദേശ്യം മരണശേഷമുള്ള രക്ഷാശിക്ഷകൾ മുതലായവയാണ്. മനുഷ്യൻ സംസാരിക്കുന്നുവെന്നത് എപ്രകാരം പരമാർത്ഥമാണോ അപ്രകാരം യാതൊരു സംശയത്തിനും അവകാശമില്ലാത്ത പരമാർത്ഥം തന്നെയാണ് ഇപ്പറയുന്ന കാര്യങ്ങളും എന്ന് അല്ലാഹു അവനിൽ ആണയിട്ട് ഓർമിപ്പിക്കുന്നു. ഹസൻ (റ) പറഞ്ഞതുപോലെ, ഇത്രയും ശക്തിയായ ഭാഷയിൽ അല്ലാഹു ആണയിട്ടുപറഞ്ഞിട്ടും അത് വിശ്വസിക്കാത്ത മനുഷ്യർ ശപിക്കപ്പെട്ടവർതന്നെ!

## വിഭാഗം- 2

هَلْ أَتَىٰكَ حَدِيثُ ضَيْفِ إِبْرَٰهِيمَ ٱلْمُكْرَمِينَ ﴿٢٤﴾

**﴿24﴾ ഇബ്റാഹീമിന്റെ മാന്യാതിഥികളുടെ വർത്തമാനം നിനക്ക് വന്നിട്ടുണ്ടോ?-**

إِذْ دَخَلُوا۟ عَلَيْهِ فَقَالُوا۟ سَلَـٰمًا ۖ قَالَ سَلَـٰمٌ قَوْمٌ مُّنكَرُونَ ﴿٢٥﴾

**﴿25﴾ അതായത്, അവർ അദ്ദേഹത്തിന്റെ അടുക്കൽ പ്രവേശിച്ച സന്ദർഭം. എന്നിട്ട് അവർ സലാം എന്നുപറഞ്ഞു. അദ്ദേഹം പറഞ്ഞു: സലാം; അപരിചിതരായ ആളുകൾ!**

---

﴿24﴾ هَلْ أَتَىٰكَ നിനക്ക് വന്നിരിക്കുന്നുവോ حَدِيثُ വർത്തമാനം, വിഷയം, വൃത്താന്തം ضَيْفِ إِبْرَٰهِيمَ ഇബ്റാഹീമിന്റെ അതിഥികളുടെ ٱلْمُكْرَمِينَ ആദരിക്കപ്പെട്ടതായ (മാന്യരായ) ﴿25﴾ إِذْ دَخَلُوا۟ അതായത് അവർ പ്രവേശിച്ചപ്പോൾ عَلَيْهِ അദ്ദേഹത്തിന്റെ അടുക്കൽ فَقَالُوا۟ എന്നിട്ടവർ പറഞ്ഞു سَلَـٰمًا സലാം എന്ന് قَالَ അദ്ദേഹം പറഞ്ഞു سَلَـٰمٌ സലാം قَوْمٌ ഒരു ജനത (ആളുകൾ) مُّنكَرُونَ അറിയപ്പെടാത്ത, അപരിചിതരായ

ഇബ്റാഹീം നബി (അ)യുടെ അതിഥികളുടെ സംഭവം ഇവിടെയും, സൂ: ഹിജ്റി(الحجر)ലും അല്ലാഹു സംക്ഷിപ്തമായിട്ടാണ് വിവരിച്ചിരിക്കുന്നത്. സൂ: ഹൂദിൽ, സംഭവം കുറെ കൂടി വിശദമായി വിവരിച്ചിരിക്കുന്നു. അതിഥികൾ മലക്കുകളായിരുന്നു. മനുഷ്യ രൂപത്തിലായിരുന്നു അവർ വന്നത്. വരവിന്റെ ഉദ്ദേശ്യം അടുത്ത വചനങ്ങളിൽ കാണാം. ഇസ്‌ലാമിലെ ഉപചാരവാക്യമായ സലാമോട് കൂടിയാണ് അവർ വീട്ടിൽ പ്രവേശിച്ചത്. ഇബ്റാഹീം നബി (അ) സലാം മടക്കി. ആഗതർ ആരാണെന്നും, വരവിന്റെ ഉദ്ദേശ്യമെന്താണെന്നും വ്യക്തമാകുന്നതിനു മുമ്പുതന്നെ, അതിഥി സൽക്കാരത്തിൽ അതീവ തൽപരനായിരുന്ന അദ്ദേഹം അവരെ സൽക്കരിക്കുവാനുള്ള ഏർപ്പാടിനെപ്പറ്റിയാണ് ശ്രദ്ധ പതിച്ചത്.

فَرَاغَ إِلَىٰٓ أَهۡلِهِۦ فَجَآءَ بِعِجۡلٖ سَمِينٖ ﴿٢٦﴾

**﴾26﴿ ഉടനെ, അദ്ദേഹം തന്റെ വീട്ടുകാരുടെ അടുക്കലേക്ക് പതുങ്ങിച്ചെന്നു. എന്നിട്ട് (തടിച്ച്) കൊഴുത്ത ഒരു പശുക്കുട്ടിയെ (വേവിച്ചു) കൊണ്ടുവന്നു.**

فَقَرَّبَهُۥٓ إِلَيۡهِمۡ قَالَ أَلَا تَأۡكُلُونَ ﴿٢٧﴾

**﴾27﴿ അങ്ങനെ, അത് അവരുടെ അടുക്കലേക്ക് അടുപ്പിച്ച് [കൊണ്ടുവന്നു]വെച്ച്, അദ്ദേഹം പറഞ്ഞു: നിങ്ങൾ തിന്നുകയില്ലേ?!**

---

﴾26﴿ فَرَاغَ അപ്പോൾ അദ്ദേഹം പതുങ്ങിച്ചെന്നു, ഉപായത്തിൽ തിരിഞ്ഞു, സൂത്രത്തിൽ ചെന്നു إِلَىٰٓ أَهۡلِهِۦ തന്റെ വീട്ടുകാരിലേക്ക് فَجَآءَ എന്നിട്ടദ്ദേഹം വന്നു بِعِجۡلٖ ഒരു പശുക്കുട്ടിയുമായി, മൂരിക്കൂട്ടനെക്കൊണ്ട് سَمِينٖ കൊഴുത്ത, തടിച്ച ﴾27﴿ فَقَرَّبَهُۥٓ എന്നിട്ട് അതിനെ അണപ്പിച്ച് (അടുത്ത് കൊണ്ടുചെന്ന്) إِلَيۡهِمۡ അവരിലേക്ക് قَالَ അദ്ദേഹം പറഞ്ഞു أَلَا تَأۡكُلُونَ നിങ്ങൾ തിന്നുകയില്ലേ, തിന്നുന്നില്ലേ, തിന്നുകൂടേ

---

അതിഥികളെ മാന്യമായ നിലയിൽ സ്വീകരിച്ചിരുത്തേണ്ടതാമസം, പതുക്കെ ഉപായത്തിൽ വീട്ടുകാരുടെ അടുക്കൽചെന്ന് സദ്യവട്ടം തയ്യാറാക്കുവാൻ ഏർപ്പാട് ചെയ്തു. ആ കാലത്തും, ആ പ്രദേശത്തും ഭക്ഷ്യപദാർത്ഥങ്ങളിൽ പ്രാധാന്യം നൽകപ്പെട്ടിരുന്ന ഒന്നാണ് പശുക്കുട്ടി– അഥവാ മൂരിക്കുട്ടൻ, ക്ഷണനേരം കൊണ്ട് തടിച്ചുകൊഴുത്ത ഒരു പശുക്കുട്ടിയെ പാകം ചെയ്ത് തയ്യാറാക്കി. ഭക്ഷണം ഒരിടത്ത് വെച്ച് അതിഥികളെ അങ്ങോട്ട് വിളിച്ച് ബുദ്ധിമുട്ടിക്കാതെ അവർ ഇരിക്കുന്നിടത്തേക്ക് അങ്ങോട്ട് കൊണ്ടുചെന്നു. ഇത് കഴിച്ചേക്കണംഎന്നോ മറ്റോ നിർബന്ധിച്ച് പറയാതെ, തിന്നുകയല്ലേ എന്ന് പറഞ്ഞുകൊണ്ട് സാദരം അവരെ ഭക്ഷിക്കുവാൻ ക്ഷണിച്ചു. പക്ഷേ, സൂ: ഹൂദ് 70 ൽ കാണാവുന്നതുപോലെ, അതിഥികൾ ഭക്ഷണം കഴിക്കുവാൻ കൈ നീട്ടുന്നില്ല. അപ്പോൾ ഇബ്റാഹീം നബി (അ)ക്ക്

സംശയവും ഭയവും തോന്നി. ഈ അവസരത്തിൽ, അതിഥികൾ തങ്ങളെപ്പറ്റി അദ്ദേഹത്തിന് പരിചയപ്പെടുത്തി. തങ്ങൾ അല്ലാഹുവിന്റെ ദൂതൻമാരാണെന്നും, തങ്ങളുടെ വരവിന്റെ ഉദ്ദേശ്യം ഇന്നതാണെന്നും അറിയിച്ചു. ഇതിനെപ്പറ്റി തുടർന്നുള്ള വചനങ്ങളിൽ വിവരിക്കുന്നുണ്ട്.

അതിഥികളെ സ്വീകരിക്കുന്നതിലും, അവരോട് പെരുമാറുന്നതിലും, അവരെ സൽക്കരിക്കുന്നതിലും കൈക്കൊള്ളേണ്ടുന്ന പല മര്യാദകൾക്കും ഇബ്റാഹീം നബി (അ)യുടെ ഈ പെരുമാറ്റത്തിൽ നമുക്ക് മാതൃകയുണ്ട്. അല്ലാഹു അറിയിച്ചുകൊടുത്താലല്ലാതെ, മറഞ്ഞ കാര്യം പ്രവാചകൻമാർക്ക് പോലും അറിയുകയില്ലെന്നുള്ളതിന് വ്യക്തമായ ഒരു ഉദാഹരണം കൂടിയാണ് ഈ സംഭവം. മലക്കുകൾ വ്യക്തമാക്കുന്നതിനുമുമ്പ് അദ്ദേഹം അവരെ അറിഞ്ഞില്ലല്ലോ.

فَأَوْجَسَ مِنْهُمْ خِيفَةً ۖ قَالُوا۟ لَا تَخَفْ ۖ وَبَشَّرُوهُ بِغُلَٰمٍ عَلِيمٍ ﴿٢٨﴾

**﴾28﴿ അപ്പോൾ, അവരെക്കുറിച്ച് അദ്ദേഹത്തിന് (മനസ്സിൽ) പേടിതോന്നി. അവർ പറഞ്ഞു: പേടിക്കേണ്ട! അദ്ദേഹത്തിന് ജ്ഞാനിയായ ഒരു ആൺകുട്ടിയെപ്പറ്റി അവർ സന്തോഷവാർത്ത അറിയിക്കുകയും ചെയ്തു.**

---

﴾28﴿ فَأَوْجَسَ അപ്പോൾ അദ്ദേഹം ഒളിച്ചുവെച്ച് (മനസ്സിൽതോന്നി) مِنْهُمْ അവരെക്കുറിച്ച് خِيفَةً പേടി, ഒരു ഭയം قَالُوا۟ അവർ പറഞ്ഞു لَا تَخَفْ പേടിക്കേണ്ട وَبَشَّرُوهُ അവർ അദ്ദേഹത്തിന് സന്തോഷമറിയിക്കയും ചെയ്തു بِغُلَٰمٍ ഒരു ചെറുക്കനെ (ആൺകുട്ടിയെ)പ്പറ്റി عَلِيمٍ ജ്ഞാനിയായ, അറിവാളനായ

---

തങ്ങൾ മലക്കുകളാണെന്നും അതുകൊണ്ടാണ് ഭക്ഷണം കഴിക്കാത്തതെന്നും മനസ്സിലാക്കിയശേഷം, താങ്കൾക്ക് ഒരു ജ്ഞാനിയായ ആൺകുട്ടി ജനിക്കുവാൻ പോകുന്നുവെന്ന സന്തോഷവാർത്തയുംകൊണ്ടാണ് ഞങ്ങൾ വന്നിട്ടുള്ളതെന്നും അവർ അറിയിച്ചു. വീട്ടുനായകനും അതിഥികളും തമ്മിൽ നടക്കുന്ന സംഭാഷണം കേട്ടുകൊണ്ടിരുന്ന വീട്ടുനായിക- ഇബ്റാഹീം നബി (അ)യുടെ പത്നിയായ സാറാ (അ)- ഇതുകേട്ട് ആശ്ചര്യപ്പെട്ടു.

فَأَقْبَلَتِ ٱمْرَأَتُهُۥ فِى صَرَّةٍ فَصَكَّتْ وَجْهَهَا وَقَالَتْ عَجُوزٌ عَقِيمٌ ﴿٢٩﴾

**﴾29﴿ അപ്പോൾ, അദ്ദേഹത്തിന്റെ ഭാര്യ (ഉച്ചത്തിൽ) ഒരു ശബ്ദത്തോടെ മുമ്പോട്ട് വന്നു. എന്നിട്ടവൾ അവളുടെ മുഖത്തടിച്ചു;(ഇങ്ങനെ) പറയുകയും ചെയ്തു: വന്ധ്യയായ ഒരു കിഴവി! [എനി ഞാൻ പ്രസവിക്കുകയോ]?!**

قَالُوا۟ كَذَٰلِكِ قَالَ رَبُّكِ ۖ إِنَّهُۥ هُوَ ٱلْحَكِيمُ ٱلْعَلِيمُ ﴿٣٠﴾

《30》 അവർ പറഞ്ഞു: അപ്രകാരം തന്നെയാണ് നിന്റെ റബ്ബ് പറഞ്ഞിരിക്കുന്നത്, നിശ്ചയമായും, സർവ്വജ്ഞനായ യുക്തിമാൻ അവൻതന്നെ.

《29》 فَأَقْبَلَتِ അപ്പോൾ മുമ്പോട്ട് വന്നു ٱمْرَأَتُهُۥ അദ്ദേഹത്തിന്റെ സ്ത്രീ (ഭാര്യ) فِى صَرَّةٍ ഒരു (ഉച്ചത്തിലുള്ള) ശബ്ദത്തിലായി (ശബ്ദത്തോടെ) فَصَكَّتْ എന്നിട്ടവൾ അടിച്ചു, തല്ലി وَجْهَهَا അവളുടെ മുഖത്ത് وَقَالَتْ പറയുകയും ചെയ്തു عَجُوزٌ ഒരു കിഴവി, വൃദ്ധ عَقِيمٌ വന്ധ്യയായ, മച്ചിയായ 《30》 قَالُوا۟ അവർ പറഞ്ഞു كَذَٰلِكِ അപ്രകാരം (തന്നെ) قَالَ رَبُّكِ നിന്റെ റബ്ബ് പറഞ്ഞിരിക്കുന്നു إِنَّهُۥ هُوَ നിശ്ചയമായും അവൻ തന്നെ ٱلْحَكِيمُ അഗാധജ്ഞൻ, യുക്തിമാൻ ٱلْعَلِيمِ സർവ്വജ്ഞനായ

സൂ: ഹൂദിൽ ഈ രംഗം വിവരിച്ചിരിക്കുന്നത് ഇങ്ങനെയാണ്: അവൾ പറഞ്ഞു: കഷ്ടമേ! (ആശ്ചര്യം!) ഞാൻ പ്രസവിക്കുകയോ?! ഞാനൊരു കിഴവി. ഇതാ വൃദ്ധനായിക്കൊണ്ട് എന്റെ ഭർത്താവും. ഇതൊരു ആശ്ചര്യകരമായ വസ്തുത തന്നെ. അവർ പറഞ്ഞു: അല്ലാഹുവിന്റെ കല്പനയെക്കുറിച്ച് നീ ആശ്ചര്യപ്പെടുകയോ?! അല്ലാഹുവിന്റെ കാരുണ്യവും, അവന്റെ ആശീർവ്വാദങ്ങളും നിങ്ങളിലുണ്ട്. വീട്ടുകാരേ! നിശ്ചയമായും അവൻ സ്തുത്യർഹനും, മഹത്വമേറിയവനുമാകുന്നു. (ഹൂദ്: 72, 73) ഈ സന്തോഷവാർത്ത അറിയിക്കപ്പെട്ട പുത്രൻ ഇസ്ഹാക് നബി (അ) യാകുന്നു. അദ്ദേഹത്തിനുശേഷം അദ്ദേഹത്തിന്റെ പുത്രനായ യഅ്ക്വൂബ് നബി (അ)യെക്കുറിച്ചും ഇബ്റാഹീം നബി (അ)ക്ക് സന്തോഷവാർത്ത അറിയിക്കപ്പെടുകയുണ്ടായി. (ഹൂദ്: 71.) ഇസ്മാഈൽ നബി (അ)യെക്കുറിച്ച് സന്തോഷവാർത്ത അറിയിക്കപ്പെട്ടതിനെപ്പറ്റി സൂ: സ്വാഫ്ഫാത്ത്; 101 ലും പ്രസ്താവിച്ചിരിക്കുന്നു. മലക്കുകളുടെ വരവിൽ വേറെയും ലക്ഷ്യം ഉണ്ടായിരിക്കാമെന്ന് ഇബ്റാഹീം നബി (അ)ക്കുതോന്നിയിരിക്കണം.

## ജുസ്ഉ് -27

قَالَ فَمَا خَطْبُكُمْ أَيُّهَا ٱلْمُرْسَلُونَ ﴿٣١﴾

《31》 അദ്ദേഹം പറഞ്ഞു: എന്നാൽ നിങ്ങളുടെ(പ്രധാന) വിഷയം എന്താണ്, ഹേ, ദൂതൻമാരേ?

قَالُوٓا۟ إِنَّآ أُرْسِلْنَآ إِلَىٰ قَوْمٍ مُّجْرِمِينَ ﴿٣٢﴾

《32》 അവർ പറഞ്ഞു: ഞങ്ങൾ കുറ്റവാളികളായ ഒരു ജനതയിലേക്ക് അയക്കപ്പെട്ടിരിക്കുന്നു;-

لِنُرْسِلَ عَلَيْهِمْ حِجَارَةً مِّن طِينٍ ﴿٣٣﴾

**《33》 ഞങ്ങൾ അവരുടെമേൽ കളിമണ്ണുകൊണ്ടുള്ള കല്ലുകൾ വിടുവാൻവേണ്ടി;-**

مُّسَوَّمَةً عِندَ رَبِّكَ لِلْمُسْرِفِينَ ﴿٣٤﴾

**《34》 അതിരുകവിഞ്ഞ ആളുകൾക്കായി നിന്റെ റബ്ബിന്റെ അടുക്കൽ അടയാളപ്പെടുത്തപ്പെട്ടിട്ടുള്ളതായ (കല്ലുകൾ).**

---

《31》 قَالَ അദ്ദേഹം പറഞ്ഞു فَمَا എന്നാൽ (എനി) എന്താണ് خَطْبُكُمْ നിങ്ങളുടെ കാര്യം, പ്രധാന വിഷയം أَيُّهَا ٱلْمُرْسَلُونَ ഹേ ദൂതൻമാരേ 《32》 قَالُوٓا۟ അവർ പറഞ്ഞു إِنَّآ أُرْسِلْنَآ നിശ്ചയമായും ഞങ്ങൾ അയക്കപ്പെട്ടിരിക്കുന്നു إِلَىٰ قَوْمٍ ഒരു ജനതയിലേക്ക് مُّجْرِمِينَ കുറ്റവാളി (തോന്നിയവാസി)കളായ 《33》 لِنُرْسِلَ ഞങ്ങൾ അയക്കുവാൻ (വിടുവാൻ) വേണ്ടി عَلَيْهِمْ അവരുടെമേൽ حِجَارَةً കല്ല് مِّن طِينٍ കളിമണ്ണിനാലുള്ള 《34》 مُّسَوَّمَةً അടയാളപ്പെടുത്തപ്പെട്ട عِندَ رَبِّكَ നിന്റെ റബ്ബിന്റെ അടുക്കൽ لِلْمُسْرِفِينَ അതിരുവിട്ടവർക്ക്

---

ലൂത്വ് നബി (അ)യുടെ ജനതയാണ് 'കുറ്റവാളികളായ ജനത'( قوم مجرمون) എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം. ആ ജനതയേയും അവർക്ക് ബാധിച്ച ശിക്ഷയേയും കുറിച്ച് സൂ: ശുഅറാഉ് (160 - 173) മുതലായ സ്ഥലങ്ങളിൽ വിവരിച്ചിരിക്കുന്നു. പ്രസ്തുത ശിക്ഷയെക്കുറിച്ച് സൂ: ഹൂദിലെ വാചകം ഇപ്രകാരമാകുന്നു. അങ്ങനെ, നമ്മുടെ കല്പന വന്നപ്പോൾ, അതിന്റെ -ആ രാജ്യത്തിന്റെ- മുകൾഭാഗം നാം താഴ്ഭാഗമാക്കിക്കളഞ്ഞു. അട്ടിയായ ചൂളക്കല്ലുകളെ അതിന്റെ മേൽ നാം വർഷിപ്പിക്കുകയും ചെയ്തു

فلما جاء امرنا جعلنا سافلها عاليها وامطرنا عليها حجارة من سجيل منضود:هود-٨٣. അവർക്കായി പ്രത്യേകം പ്രത്യേകം അടയാളപ്പെടുത്തപ്പെട്ട ഒരുതരം കല്ലുകളായിരുന്നു അവരിൽ വർഷിച്ചത്- അഥവാ സാധാരണ കല്ലുകളായിരുന്നില്ല- എന്നാണ് 34 -ാം വചനത്തിൽനിന്നും, സൂ: ഹൂദ് 83 ൽ നിന്നും മനസ്സിലാകുന്നത്.الله اعلم

فَأَخْرَجْنَا مَن كَانَ فِيهَا مِنَ ٱلْمُؤْمِنِينَ ﴿٣٥﴾

**《35》 അങ്ങനെ, അവിടത്തിൽ സത്യവിശ്വാസികളിൽ പെട്ടവരായി ഉണ്ടായിരുന്നവരെ (മുഴുവനും) നാം പുറത്താക്കി (രക്ഷപ്പെടുത്തി).**

فَمَا وَجَدْنَا فِيهَا غَيْرَ بَيْتٍ مِّنَ ٱلْمُسْلِمِينَ ﴿٣٦﴾

**《36》 എന്നാൽ മുസ്‌ലിംകളിൽ നിന്നുമുള്ള ഒരു വീടല്ലാതെ അവിടത്തിൽ നാം കണ്ടെത്തിയില്ല.**

وَتَرَكْنَا فِيهَآ ءَايَةً لِّلَّذِينَ يَخَافُونَ ٱلْعَذَابَ ٱلْأَلِيمَ ﴿٣٧﴾

**﴾37﴿ വേദനയേറിയ ശിക്ഷയെ ഭയപ്പെടുന്നവർക്ക് ഒരു ദൃഷ്ടാന്തം നാം അതിൽ അവശേഷിപ്പിക്കുകയും ചെയ്തു.**

---

﴾35﴿ فَأَخْرَجْنَا എന്നിട്ട് നാം പുറത്താക്കി, വെളിയിലാക്കി مَن كَانَ ഉണ്ടായിരുന്നവരെ فِيهَا അതിൽ مِنَ ٱلْمُؤْمِنِينَ സത്യവിശ്വാസികളിൽ നിന്ന് ﴾36﴿ فَمَا وَجَدْنَا എന്നാൽ നാം കണ്ടെത്തിയില്ല فِيهَا അതിൽ غَيْرَ بَيْتٍ ഒരു വീടല്ലാതെ مِّنَ ٱلْمُسْلِمِينَ മുസ്‌ലിംകളിൽ നിന്നുള്ള ﴾37﴿ وَتَرَكْنَا فِيهَآ അതിൽ നാം വിടുക (അവശേഷിപ്പിക്കുക)യും ചെയ്തു ءَايَةً ഒരു ദൃഷ്ടാന്തം, അടയാളം لِّلَّذِينَ يَخَافُونَ പേടിക്കുന്നവർക്ക് ٱلْعَذَابَ ٱلْأَلِيمَ വേദനയേറിയ ശിക്ഷ

---

ലൂത്ത് നബി (അ)യുടെ രാജ്യം കീഴ്മേലായി മറിഞ്ഞതും, അതിന് പ്രത്യക്ഷസാക്ഷ്യം വഹിച്ചുകൊണ്ട് ലൂത്ത് കടലും (ചാവുകടൽ) പരിസരങ്ങളും ഇന്നും നിലകൊള്ളുന്നതും അല്ലാഹുവിനെയും പരലോകശിക്ഷയെയും ഭയപ്പെടുന്നവർക്ക് വമ്പിച്ച ഒരു ദൃഷ്ടാന്തമാണെന്ന് പറയേണ്ടതില്ല. ഒരു ജനതക്ക് പൊതുശിക്ഷ വരുമ്പോൾ, ആ ജനതയിലുള്ള പ്രവാചകനെയും സത്യവിശ്വാസികളെയും രക്ഷിക്കുക അല്ലാഹുവിന്റെ പതിവാകുന്നു. പക്ഷേ, ആ രാജ്യത്ത് സത്യവിശ്വാസികളുടെ വീട് ഒന്നുമാത്രമേ ഉണ്ടായിരുന്നുള്ളൂ. അത് ലൂത്ത് (അ)ന്റേതല്ലാതെ മറ്റൊന്നുമല്ല. അദ്ദേഹത്തിന്റെ ഭാര്യയായിരുന്ന ഒരു വൃദ്ധസ്ത്രീപോലും അവിശ്വാസികളുടെ പക്ഷക്കാരിയായിരുന്നുവെന്നും, അവളും ശിക്ഷയിൽ അകപ്പെട്ടുവെന്നും അല്ലാഹു (26 : 171 ലും മറ്റും) പ്രസ്താവിച്ചിരിക്കുന്നു.

ഈമാനും ഇസ്‌ലാമും (الإيمان والإسلام) ഒന്നുതന്നെയാണോ അല്ലേ എന്ന അഭിപ്രായവ്യത്യാസത്തെയും, രണ്ടും തമ്മിലുള്ള വ്യത്യാസം മുതലായവയെയും സംബന്ധിച്ച് സൂ: ഹുജുറാത്തിൽവെച്ച് നാം സംസാരിക്കുകയുണ്ടായല്ലോ. രണ്ടും ഒന്നുതന്നെയാണെന്ന വാദക്കാർ 35, 36 എന്നീ വചനങ്ങൾ തങ്ങൾക്ക് തെളിവായി എടുത്ത് കാണിക്കാറുണ്ട്. ലൂത്ത് നബി (അ)യുടെ വീട്ടുകാരെപ്പറ്റിയാണല്ലോ മുഅ്മിനുകൾ (സത്യവിശ്വാസികൾ) എന്ന് 35-ാം വചനത്തിലും, മുസ്‌ലിംകൾ എന്ന് 36 -ാം വചനത്തിലും പ്രസ്താവിച്ചിരിക്കുന്നത്. ഇതാണവരുടെ ന്യായം. യഥാർത്ഥമായ ഈമാനുള്ളവരെല്ലാം മുസ്‌ലിംകളായിരിക്കുമെന്ന് തീർച്ചയാണ്. പക്ഷേ, ഇസ്‌ലാമുള്ളവരെല്ലാം യഥാർത്ഥ ഈമാനുള്ളവരായിക്കൊള്ളണമെന്നില്ല. അവരിൽ കപടൻമാരും ഉണ്ടാകാവുന്നതാണ്. ഈമാൻ ഹൃദയത്തിലുള്ള വിശ്വാസവും, ഇസ്‌ലാം ആ വിശ്വാസമനുസരിച്ചുള്ള പ്രവർത്തനവുമാകുന്നു. എന്നിരിക്കെ ഈ ന്യായം ശരിയല്ല. (കൂടുതൽ വിവരം ഹുജുറാത്ത് 14 ലും, അതിന്റെ വിവരണത്തിലും നോക്കുക.)

وَفِي مُوسَىٰٓ إِذۡ أَرۡسَلۡنَٰهُ إِلَىٰ فِرۡعَوۡنَ بِسُلۡطَٰنٖ مُّبِينٖ ﴿٣٨﴾

**﴾38﴿ മൂസായിലുമുണ്ട് (ദൃഷ്ടാന്തം). അതായത്, സ്പഷ്ടമായ (അധികൃത) ലക്ഷ്യത്തോടുകൂടി നാം അദ്ദേഹത്തെ ഫിർഔന്റെ അടുക്കലേക്ക് അയച്ച സന്ദർഭം.**

فَتَوَلَّىٰ بِرُكۡنِهِۦ وَقَالَ سَٰحِرٌ أَوۡ مَجۡنُونٞ ﴿٣٩﴾

**﴾39﴿ എന്നിട്ട് അവൻ അവന്റെ (ശക്തി) ഘടകവുമായി തിരിഞ്ഞുകളഞ്ഞു. അവൻ പറയുകയും ചെയ്തു: (മൂസാ) ഒരു ജാലവിദ്യക്കാരനാണ്, അല്ലെങ്കിൽ ഒരു ഭ്രാന്തനാണ് എന്ന്.**

فَأَخَذۡنَٰهُ وَجُنُودَهُۥ فَنَبَذۡنَٰهُمۡ فِي ٱلۡيَمِّ وَهُوَ مُلِيمٞ ﴿٤٠﴾

**﴾40﴿ അതിനാൽ, അവനെയും, അവന്റെ സൈന്യങ്ങളെയും നാം പിടിച്ച് അവരെ സമുദ്രത്തിൽ എറിഞ്ഞു. അവൻ, ആക്ഷേപാർഹൻ (അഥവാ ആക്ഷേപകരമായത് പ്രവർത്തിച്ചവൻ) ആയിരുന്നുതാനും.**

---

﴾38﴿ وَفِي مُوسَىٰٓ മൂസായിലുണ്ട് إِذۡ أَرۡسَلۡنَٰهُ അദ്ദേഹത്തെ നാം അയച്ച സന്ദർഭം إِلَىٰ فِرۡعَوۡنَ ഫിർഔന്റെ അടുക്കലേക്ക് بِسُلۡطَٰنٖ (അധികൃത) ലക്ഷ്യവുമായി, പ്രമാണത്തോടെ مُّبِينٖ സ്പഷ്ടമായ ﴾39﴿ فَتَوَلَّىٰ എന്നിട്ടവൻ പിൻതിരിഞ്ഞു, തിരിഞ്ഞുപോയി بِرُكۡنِهِۦ അവന്റെ ഘടകവുമായി, പാർശ്വത്തോടെ, ശക്തിയുമായി وَقَالَ പറയുകയും ചെയ്തു سَٰحِرٌ ഒരു ജാലവിദ്യക്കാരൻ أَوۡ مَجۡنُونٞ അല്ലെങ്കിൽ ഭ്രാന്തൻ (എന്ന്) ﴾40﴿ فَأَخَذۡنَٰهُ അപ്പോൾ (അതിനാൽ) അവനെ നാം പിടിച്ചു وَجُنُودَهُۥ അവന്റെ സൈന്യങ്ങളെയും, പട്ടാളത്തെയും فَنَبَذۡنَٰهُمۡ എന്നിട്ടവരെ നാം ഇട്ടു, എറിഞ്ഞു فِي ٱلۡيَمِّ സമുദ്രത്തിൽ وَهُوَ അവൻ, അവനാകട്ടെ مُلِيمٞ ആക്ഷേപാർഹനാണ് (താനും)

---

പാർശ്വം, ഭാഗം, പ്രധാനഭാഗം, ഘടകം, ശക്തിഎന്നൊക്കെ അർത്ഥം വരാവുന്നതാണ് ركن എന്ന വാക്ക്. ഫിർഔൻ തന്റെ സൈന്യങ്ങൾ തുടങ്ങിയ ശക്തിപ്രഭാവത്തിൽ അഹങ്കരിച്ചുകൊണ്ട് പിന്തിരിഞ്ഞു എന്നോ, അല്ലെങ്കിൽ അവനും അവന്റെ ആൾക്കാരും പിന്തിരിഞ്ഞ് എന്നോ താൽപര്യം. എല്ലാവരെയും വഴിപിഴപ്പിച്ചതിലുള്ള കാരണക്കാരൻ അവനാകകൊണ്ട് ഏറ്റവും വലിയ ആക്ഷേപാർഹൻ അവനാണല്ലോ.

| | |
|---|---|
| وَفِي عَادٍ إِذْ أَرْسَلْنَا عَلَيْهِمُ ٱلرِّيحَ ٱلْعَقِيمَ ﴿٤١﴾ | ﴿41﴾ആദ്(ജനതയി)ലുമുണ്ട് (ദൃഷ്ടാന്തം). അതായത്, അവരിൽ വന്ധ്യയായ[ഒട്ടും ഗുണകരമല്ലാത്ത] കാറ്റിനെ അയച്ച സന്ദർഭം. |
| مَا تَذَرُ مِن شَيْءٍ أَتَتْ عَلَيْهِ إِلَّا جَعَلَتْهُ كَٱلرَّمِيمِ ﴿٤٢﴾ | ﴿42﴾ അത് ഏതൊരു വസ്തുവിൽ ചെന്നെത്തിയോ അതിനെ (പഴകിദ്രവിച്ച) തുരുമ്പുപോലെ ആക്കാതെ അത് വിട്ടുകളഞ്ഞിരുന്നില്ല. |
| وَفِي ثَمُودَ إِذْ قِيلَ لَهُمْ تَمَتَّعُوا۟ حَتَّىٰ حِينٍ ﴿٤٣﴾ | ﴿43﴾ഥമൂദ്(ജനതയി)ലുമുണ്ട് (ദൃഷ്ടാന്തം). അതായത്, ഒരു സമയംവരേക്ക് നിങ്ങൾ സുഖഭോഗമെടുത്തുകൊള്ളുവിൻ എന്ന് അവരോട് പറയപ്പെട്ട സന്ദർഭം. |
| فَعَتَوْا۟ عَنْ أَمْرِ رَبِّهِمْ فَأَخَذَتْهُمُ ٱلصَّٰعِقَةُ وَهُمْ يَنظُرُونَ ﴿٤٤﴾ | ﴿44﴾ എന്നിട്ട് അവർ, തങ്ങളുടെ റബ്ബിന്റെ കൽപന വിട്ടേച്ച് ധിക്കരിച്ചു. അതിനാൽ, അവർ നോക്കിക്കൊണ്ടിരിക്കവെ അവരെ ഇടിത്തീ പിടികൂടി. |
| فَمَا ٱسْتَطَٰعُوا۟ مِن قِيَامٍ وَمَا كَانُوا۟ مُنتَصِرِينَ ﴿٤٥﴾ | ﴿45﴾ അപ്പോൾ അവർക്ക് എഴുന്നേൽക്കുവാൻ [രക്ഷപ്പെടുവാൻ] കഴിവുണ്ടായില്ല; അവർ (സ്വയം) രക്ഷാനടപടിയെടുക്കുന്നവരായതുമില്ല. |
| وَقَوْمَ نُوحٍ مِّن قَبْلُ ۖ إِنَّهُمْ كَانُوا۟ قَوْمًا فَٰسِقِينَ ﴿٤٦﴾ | ﴿46﴾ മുമ്പ് നൂഹിന്റെ ജനതയെയുംതന്നെ (നശിപ്പിക്കയുണ്ടായി). നിശ്ചയമായും അവർ ദുർന്നടപ്പുകാരായ ഒരു ജനതയായിരുന്നു. |

---

﴿41﴾ وَفِي عَادٍ ആദിലുമുണ്ട് إِذْ أَرْسَلْنَا നാം അയച്ച സന്ദർഭം عَلَيْهِمُ അവരിൽ ٱلرِّيحَ കാറ്റിനെ ٱلْعَقِيمَ വന്ധ്യയായ (ഗുണകരമല്ലാത്ത, നാശകരമായ) ﴿42﴾ مَا تَذَرُ അത് വിട്ടിരുന്നില്ല مِن شَيْءٍ ഒരു വസ്തുവെയും أَتَتْ അത് ചെന്നതായ عَلَيْهِ അതിൽ, അതിൻമേൽ إِلَّا جَعَلَتْهُ അതിനെ ആക്കാതെ كَٱلرَّمِيمِ തുരുമ്പ് (പഴകിദ്രവിച്ച വസ്തു)

പോലെ ﴾43﴿ وَفِي ثَمُودَ ഥമൂദിലുമുണ്ട് إِذْ قِيلَ لَهُمْ അവരോട് പറയപ്പെട്ട സന്ദർഭം تَمَتَّعُوا നിങ്ങൾ സുഖഭോഗമെടുക്കുവിൻ, സുഖിക്കുവിൻ حَتَّىٰ حِينٍ ഒരു സമയംവരേക്ക് ﴾44﴿ فَعَتَوْا എന്നിട്ടവർ ധിക്കരിച്ചു, ഗർവ്വ് കാട്ടി وَهُمْ തങ്ങളുടെ عَنْ أَمْرِ رَبِّهِمْ റബ്ബിന്റെ കൽപനവിട്ട് فَأَخَذَتْهُمُ അതിനാൽ, (അപ്പോൾ) അവരെ പിടിച്ചു, പിടികൂടി الصَّاعِقَةُ ഇടിത്തീ (ഘോരശബ്ദം) وَهُمْ അവർ يَنظُرُونَ നോക്കിക്കൊണ്ടിരിക്കെ, നോക്കുന്നുണ്ടായിരുന്നു ﴾45﴿ فَمَا اسْتَطَاعُوا അപ്പോൾ അവർക്ക് കഴിവുണ്ടായില്ല എഴുന്നേൽക്കുന്നതിന് وَمَا كَانُوا അവരായതുമില്ല مُنتَصِرِينَ രക്ഷാനടപടി എടുക്കുന്നവർ, സ്വയം രക്ഷപ്പെടുന്നവർ ﴾46﴿ وَقَوْمَ نُوحٍ നൂഹിന്റെ ജനതയും مِّن قَبْلُ മുമ്പ് إِنَّهُمْ كَانُوا നിശ്ചയമായും അവരായിരുന്നു قَوْمًا ഒരു ജനത فَاسِقِينَ ദുർന്നടപ്പുകാരായ, തോന്നിയവാസികളായ

---

ഹൂദ് നബി (അ)യുടെ ജനതയായ ആദ് ജനതക്ക് ബാധിച്ച ശിക്ഷ ഏഴുരാവും എട്ട് പകലും നീണ്ടുനിന്ന ഭയങ്കരകാറ്റായിരുന്നു. (69 : 7) അവരെ സംബന്ധിച്ചിടത്തോളം ഒട്ടും ഗുണകരമല്ലാത്തതും, അങ്ങേഅറ്റം നാശകരവുമായിരുന്നതുകൊണ്ടാണ് ആ കാറ്റിനെപ്പറ്റി 'വന്ധ്യയായ കാറ്റ്'( الرِّيحُ العقيم) എന്ന് പറഞ്ഞത്. സ്വാലിഹ് നബി (അ)യുടെ ജനതയായ ഥമൂദ് ഗോത്രക്കാർക്ക് ദൃഷ്ടാന്തമായി നിശ്ചയിക്കപ്പെട്ടിരുന്ന ഒട്ടകത്തെ അവർ അറുത്തുകളഞ്ഞു. അതിനുശേഷം മൂന്ന് ദിവസത്തേക്ക് അവർക്ക് അവധികൊടുത്തു. അതിനെപ്പറ്റിയാണ് ഇവിടെ ഒരു സമയം വരേക്ക് ( حَتى حين) എന്ന് പറഞ്ഞിരിക്കുന്നത്. ഇവർക്ക് ബാധിച്ച ശിക്ഷയെപ്പറ്റി 11 : 67ൽ ഘോരശബ്ദം (الصَيحَة) എന്നാണ് പറഞ്ഞിരിക്കുന്നത്. ഇടിത്തീ (الصاعِقَة) എന്ന് ഇവിടെ പറഞ്ഞിട്ടുള്ളതും അതിനെക്കുറിച്ചുതന്നെയാകുന്നു. ഈ രണ്ട് ജനതയെ സംബന്ധിച്ചും, നൂഹ് നബി (അ)യുടെ ജനതയെക്കുറിച്ചും ഇതിനുമുമ്പ് പലപ്പോഴും നാം വായിച്ചുകഴിഞ്ഞതാണ്.

## വിഭാഗം- 3

وَالسَّمَاءَ بَنَيْنَاهَا بِأَيْيدٍ وَإِنَّا لَمُوسِعُونَ ﴿٤٧﴾

**﴾47﴿ ആകാശമാകട്ടെ, നാമതിനെ (ശക്തിയും വൈദഗ്ദ്ധ്യവുമാകുന്ന) കരങ്ങളാൽ സ്ഥാപിച്ചിരിക്കുന്നു. നാം വിപുലമായ കഴിവുള്ളവർ തന്നെയാണ്താനും.**

وَٱلْأَرْضَ فَرَشْنَـٰهَا فَنِعْمَ ٱلْمَـٰهِدُونَ ﴿٤٨﴾

﴾48﴿ ഭൂമിയാകട്ടെ, നാമതിനെ (പരത്തി) വിരിച്ചിരിക്കുന്നു. അപ്പോൾ ആ (വിരിപ്പ്) വിതാനിച്ചവർ വളരെ നന്നായിട്ടുണ്ട്!

وَمِن كُلِّ شَىْءٍ خَلَقْنَا زَوْجَيْنِ لَعَلَّكُمْ تَذَكَّرُونَ ﴿٤٩﴾

﴾49﴿ എല്ലാ വസ്തുക്കളിൽനിന്നും തന്നെ, രണ്ട് ഇണകളെ നാം സൃഷ്ടിച്ചിരിക്കുന്നു; നിങ്ങൾ ഉറ്റാലോചിക്കുവാൻ വേണ്ടി.

فَفِرُّوٓا۟ إِلَى ٱللَّهِ ۖ إِنِّى لَكُم مِّنْهُ نَذِيرٌ مُّبِينٌ ﴿٥٠﴾

﴾50﴿ (പറയുക:) ആകയാൽ നിങ്ങൾ അല്ലാഹുവിങ്കലേക്ക് (അഭയാർത്ഥം) ഓടിച്ചെല്ലുവിൻ. നിശ്ചയമായും ഞാൻ, നിങ്ങൾക്ക് അവന്റെ അടുക്കൽനിന്ന് സ്പഷ്ടമായ ഒരു താക്കീതുകാരനാകുന്നു.

وَلَا تَجْعَلُوا۟ مَعَ ٱللَّهِ إِلَـٰهًا ءَاخَرَ ۖ إِنِّى لَكُم مِّنْهُ نَذِيرٌ مُّبِينٌ ﴿٥١﴾

﴾51﴿ അല്ലാഹുവിനോടൊപ്പം മറ്റൊരു ആരാധ്യനെ നിങ്ങൾ ഏർപ്പെടുത്തുകയും ചെയ്യരുത്. നിശ്ചയമായും ഞാൻ നിങ്ങൾക്ക് അവന്റെ അടുക്കൽനിന്ന് സ്പഷ്ടമായ ഒരു താക്കീതുകാരനാകുന്നു.

---

﴾47﴿ وَٱلسَّمَآءَ ആകാശത്തെ بَنَيْنَـٰهَا നാമതിനെ സ്ഥാപിച്ചിരിക്കുന്നു بِأَيْيْدٍ കരങ്ങളാൽ (ശക്തിയോടെ) وَإِنَّا നിശ്ചയമായും നാം لَمُوسِعُونَ (വിപുലമായ) കഴിവുള്ളവർ തന്നെ, വിശാലപ്പെടുത്തുന്ന ﴾48﴿ وَٱلْأَرْضَ ഭൂമിയെ فَرَشْنَـٰهَا നാമതിനെ വിരിച്ചു, വിരിപ്പാക്കി فَنِعْمَ അപ്പോൾ വളരെ നന്നായിരിക്കുന്നു ٱلْمَـٰهِدُونَ വിതാനിച്ചവർ, (തൊട്ടിലാക്കി) സൗകര്യപ്പെടുത്തിയവർ ﴾49﴿ وَمِن كُلِّ شَىْءٍ എല്ലാ വസ്തുക്കളിൽ നിന്നും خَلَقْنَا നാം സൃഷ്ടിച്ചിരിക്കുന്നു زَوْجَيْنِ രണ്ട് ഇണകളെ لَعَلَّكُمْ നിങ്ങളായേക്കാം, ആകുവാൻ വേണ്ടി تَذَكَّرُونَ ഉറ്റാലോചിക്കും, ഓർമിക്കും ﴾50﴿ فَفِرُّوٓا۟ ആകയാൽ നിങ്ങൾ ഓടിച്ചെല്ലുക (അഭയം തേടുക) إِلَى ٱللَّهِ അല്ലാഹുവിങ്കലേക്ക് إِنِّى لَكُم നിശ്ചയമായും ഞാൻ നിങ്ങൾക്ക് مِّنْهُ അവങ്കൽ നിന്ന് نَذِيرٌ مُّبِينٌ സ്പഷ്ടമായ താക്കീതുകാരനാണ് ﴾51﴿ وَلَا تَجْعَلُوا നിങ്ങൾ ആക്കരുത്, ഏർപ്പെടുത്തരുത് مَعَ اللهِ അല്ലാഹുവോടൊപ്പം, കൂടെ إلاهاً آخرَ വേറെ ആരാധ്യനെ إنِّي لَكُمْ നിശ്ചയ

മായും ഞാൻ നിങ്ങൾക്ക് مِنْهُ അവങ്കൽനിന്ന് نَذِيرٌ مُبِين സ്പഷ്ടമായ താക്കീതുകാരനാണ്.

---

കരംഅഥവാ കൈഎന്നർത്ഥമായ يدْ എന്ന പദത്തിന്റെ ബഹുവചനമാണ് أَيْدِي എന്ന വാക്ക്. ശക്തി, ഊക്ക്മുതലായ അർത്ഥങ്ങളിലും അത് ഉപയോഗിക്കാറുണ്ട്. വളരെ ശക്തിയോടും, നൈപുണ്യത്തോടും കൂടി അതിഭീമമായ ആകാശങ്ങളെ സ്ഥാപിച്ചത്, വളരെ സൗകര്യത്തോടെ വിഹരിക്കത്തക്കവണ്ണം ഭൂമിയെ പരത്തി വിതാനിച്ചതും, അവയിലെ വസ്തുക്കളെയെല്ലാം ഇണകളും തുണകളുമാക്കി സൃഷ്ടിച്ചതും ഓർമിപ്പിച്ചുകൊണ്ട് അവയുടെയെല്ലാം സ്രഷ്ടാവും കർത്താവുമായ അല്ലാഹുവിങ്കലേക്ക് പശ്ചാത്തപിച്ച് മടങ്ങി അഭയം പ്രാപിക്കുവാനും അവനെമാത്രം ആരാധ്യനാക്കി സ്വീകരിക്കുവാനും അല്ലാഹു ആഹ്വാനം ചെയ്യുകയാണ്. ഈ ദൗത്യം നിർവ്വഹിക്കുവാനും, അതിനെ ധിക്കരിക്കുന്നവർക്ക് നേരിടുവാനിരിക്കുന്ന ഭവിഷ്യത്തുകളെപ്പറ്റി മുന്നറിയിപ്പ് നൽകുവാനും വേണ്ടി അവൻ നിയോഗിച്ചയച്ച താക്കീതുകാരനാണ് -റസൂലാണ്- നബി തിരുമേനിﷺ എന്ന് ആവർത്തിച്ചുണർത്തുകയും ചെയ്യുന്നു.

അല്ലാഹു ഏകനാണ്, അവന് ഇണയില്ല, തുണയില്ല, അവനെപ്പോലെ മറ്റൊന്നും ഇല്ല. സൃഷ്ടികളാകട്ടെ, എല്ലാം ഇണയും തുണയുമായിട്ടാണുള്ളത്. നോക്കുക; സൂര്യനും ചന്ദ്രനും, രാവും പകലും, നല്ലതും ചീത്തയും, ആകാശവും ഭൂമിയും, ചെറുതും വലുതും, ആണും പെണ്ണും, കാടനും നാടനും, കരയും കടലും, ജീവിതവും മരണവും, ഇഹവും പരവും, ............ ഇങ്ങനെ ഒന്നിനൊന്ന് ഇണയും, ഒന്നിനൊന്ന് തുണയും ഇല്ലാത്തതില്ല. നിശ്ചയമായും ഉറ്റാലോചിക്കുന്നവർക്ക് ഇതിനെല്ലാം വളരെ ദൃഷ്ടാന്തങ്ങൾ അടങ്ങിയിട്ടുണ്ട്. നിശ്ചയം.

كَذَٰلِكَ مَآ أَتَى ٱلَّذِينَ مِن قَبْلِهِم مِّن رَّسُولٍ إِلَّا قَالُوا۟ سَاحِرٌ أَوْ مَجْنُونٌ ﴿٥٢﴾

**﴾52﴿ അപ്രകാരം (തന്നെ) ഇവരുടെ മുമ്പുള്ളവർക്ക് ഒരു റസൂലും തന്നെ വരികയുണ്ടായില്ല (ഇവൻ) ഒരു ജാലവിദ്യക്കാരനാണ്, അല്ലെങ്കിൽ ഭ്രാന്തനാണ് എന്ന് പറയാതെ!**

أَتَوَاصَوْا۟ بِهِۦ ۚ بَلْ هُمْ قَوْمٌ طَاغُونَ ﴿٥٣﴾

**﴾53﴿ ഇതിനെപ്പറ്റി അവർ അന്യോന്യം വസ്വിയ്യത്ത് (അഥവാ സദുപദേശം) ചെയ്തിരിക്കുകയാണോ?! (ഇല്ല) എങ്കിലും അവർ അതിക്രമികളായ ജനങ്ങളാകുന്നു.**

فَتَوَلَّ عَنْهُمْ فَمَآ أَنتَ بِمَلُومٍ ﴿٥٤﴾

**﴾54﴿ ആകയാൽ, നീ അവരിൽനിന്ന് (തിരിഞ്ഞു) മാറിക്കൊള്ളുക. എന്നാൽ, നീ ആക്ഷേപിക്കപ്പെടുന്നവനല്ല.**

وَذَكِّرْ فَإِنَّ ٱلذِّكْرَىٰ تَنفَعُ ٱلْمُؤْمِنِينَ ﴿٥٥﴾

**﴾55﴿ (ഉപദേശം നൽകി) ഓർമിപ്പിക്കുകയും ചെയ്യുക. നിശ്ചയമായും ഓർമിപ്പിക്കൽ [ഉപദേശം] സത്യവിശ്വാസികൾക്ക് ഫലം ചെയ്യും.**

---

﴾52﴿ كَذَٰلِكَ അതുപോലെ, അപ്രകാരം مَآ أَتَى ചെന്നിട്ടില്ല ٱلَّذِينَ مِن قَبْلِهِم അവരുടെ മുമ്പുള്ളവർക്ക് مِّن رَّسُولٍ ഒരു റസൂലും إِلَّا قَالُوا۟ അവർ പറയാതെ سَاحِرٌ ജാലവിദ്യക്കാരനാണ് أَوْ مَجْنُونٌ അല്ലെങ്കിൽ ഭ്രാന്തനാണ് (എന്ന്) ﴾53﴿ أَتَوَاصَوْا۟ അവരന്യോന്യം വസ്വിയ്യത്ത് (ഉപദേശം, നിർദ്ദേശം) നൽകിയിരിക്കുന്നുവോ بِهِۦ ഇതിനെപ്പറ്റി بَلْ هُمْ എങ്കിലും അവർ قَوْمٌ ഒരു ജനതയാണ്, ജനങ്ങളാണ് طَاغُونَ അതിക്രമികളായ, ധിക്കാരികളായ ﴾54﴿ فَتَوَلَّ ആകയാൽ നീ തിരിഞ്ഞുപോരുക, വിട്ടുമാറുക عَنْهُمْ അവരിൽനിന്ന്, അവരെവിട്ട് فَمَآ أَنتَ എന്നാൽ നീ അല്ല بِمَلُومٍ ആക്ഷേപിക്കപ്പെട്ടവൻ ﴾55﴿ وَذَكِّرْ ഓർമിപ്പിക്കുക (ഉപദേശിക്കുക)യും ചെയ്യുക فَإِنَّ ٱلذِّكْرَىٰ നിശ്ചയമായും ഒർമിപ്പിക്കൽ, ഉപദേശം تَنفَعُ ഉപകരിക്കും, ഫലം ചെയ്യും ٱلْمُؤْمِنِينَ സത്യവിശ്വാസികൾക്ക്

---

സാരം: മേൽ ചൂണ്ടിക്കാട്ടിയ സമുദായങ്ങളെല്ലാം അവരവർക്ക് വന്നിരുന്ന റസൂലുകളെ നിഷേധിക്കാതെയും അവർ ജാലവിദ്യക്കാരാണെന്നും ഭ്രാന്തൻമാരാണെന്നും പറയാതെയും വിട്ടിട്ടില്ല. അതുപോലെ ഈ അവിശ്വാസികളും പറയുന്നുവെന്നേയുള്ളൂ. ഇവരുടെ ഐക്യരൂപം കണ്ടാൽ, ഓരോ സമുദായവും തങ്ങളുടെ പിൻഗാമികൾ അങ്ങനെ ചെയ്യാൻ വസ്വിയ്യത്തും നിർദ്ദേശവും നൽകിയിട്ടുണ്ടെന്നുതോന്നും. പക്ഷേ, അതൊന്നുമില്ല. എല്ലാവരും ധിക്കാരികളും അതിക്രമികളുമാണെന്നുമാത്രം. അതുകൊണ്ടാണവർ ഉപദേശം ചെവിക്കൊള്ളാത്തത്. ആകയാൽ നീ അവരുടെ കാര്യത്തിൽ മനസ്സുമുട്ടി വിഷമിക്കേണ്ടതില്ല. അവരെ വിട്ടുമാറി നിന്നുകൊള്ളുക. എന്നാലും ഉപദേശം തുടർന്നുചെയ്തുകൊണ്ടിരിക്കണം. അവർക്കത് ഫലം ചെയ്തില്ലെങ്കിലും സത്യവിശ്വാസം സ്വീകരിച്ചവർക്കും, സ്വീകരിക്കുവാൻ സന്നദ്ധതയുള്ളവർക്കും ഫലം ചെയ്യുന്നതാണ്.

وَمَا خَلَقْتُ ٱلْجِنَّ وَٱلْإِنسَ إِلَّا لِيَعْبُدُونِ ﴿٥٦﴾

**﴾56﴿ ജിന്നിനെയും, മനുഷ്യനെയും അവർ എന്നെ ആരാധിക്കുവാൻ വേണ്ടിയല്ലാതെ ഞാൻ സൃഷ്ടിച്ചിട്ടില്ല.**

مَآ أُرِيدُ مِنۡهُم مِّن رِّزۡقٖ وَمَآ أُرِيدُ أَن يُطۡعِمُونِ ﴿٥٧﴾

**﴾57﴿ അവരിൽനിന്ന് യാതൊരു ഉപജീവനവും ഞാൻ ഉദ്ദേശിക്കുന്നില്ല. അവർ എനിക്ക് ഭക്ഷണം നൽകുവാനും ഞാൻ ഉദ്ദേശിക്കുന്നില്ല.**

إِنَّ ٱللَّهَ هُوَ ٱلرَّزَّاقُ ذُو ٱلۡقُوَّةِ ٱلۡمَتِينُ ﴿٥٨﴾

**﴾58﴿ നിശ്ചയമായും അല്ലാഹു തന്നെയാണ് ഉപജീവനം നൽകുന്നവൻ, ശക്തിയുള്ളവൻ, ബലവത്തായുള്ളവൻ.**

---

﴾56﴿ وَمَا خَلَقۡتُ ഞാൻ സൃഷ്ടിച്ചിട്ടില്ല ٱلۡجِنَّ ജിന്നിനെ (ഭൂതവർഗത്തെ) وَٱلۡإِنسَ ഇൻസിനെ (മനുഷ്യവർഗത്തെ)യും إِلَّا لِيَعۡبُدُونِ അവരെന്നെ ആരാധിക്കുവാനല്ലാതെ ﴾57﴿ مَآ أُرِيدُ ഞാൻ ഉദ്ദേശിക്കുന്നില്ല, ആവശ്യപ്പെടുന്നില്ല مِنۡهُم അവരിൽനിന്ന് مِّن رِّزۡقٖ ഒരു ഉപജീവനവും, ആഹാരവും وَمَآ أُرِيدُ ഞാൻ ഉദ്ദേശിക്കുന്നുമില്ല أَن يُطۡعِمُونِ അവരെനിക്ക് ഭക്ഷണം നൽകുവാൻ ﴾58﴿ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു هُوَ അവൻ തന്നെ ٱلرَّزَّاقُ ഉപജീവനം (ആഹാരം) നൽകുന്നവൻ ذُو ٱلۡقُوَّةِ ശക്തിയുള്ളവൻ ٱلۡمَتِينُ ബലപ്പെട്ടവൻ, ബലവത്തായവൻ

---

ഈ ലോകത്ത് അല്ലാഹു കണക്കറ്റ വസ്തുക്കളെ സൃഷ്ടിച്ചിട്ടുണ്ട്. അതിൽ ജീവവസ്തുക്കളും അല്ലാത്തവയും ഉൾപ്പെടുന്നു. ഓരോന്നിന്റെ അസ്തിത്വത്തിനും, നിലനിൽപ്പിനും ആവശ്യമായ ചില പ്രകൃതിനിയമങ്ങളും അവൻതന്നെ വ്യവസ്ഥപ്പെടുത്തിയിരിക്കുന്നു. ജീവവർഗങ്ങളിൽ ബുദ്ധിജീവികളായ രണ്ട് വർഗമാണ് ജിന്ന്എന്ന ഭൂതവർഗവും, ഇൻസ്എന്ന മനുഷ്യവർഗവും. അവരും അവരുടേതായ ചില പ്രകൃതിനിയമങ്ങൾക്ക് വിധേയർ തന്നെ. ആ നിയമങ്ങളെ അതിലംഘിക്കുവാൻ അവർക്കും സാധ്യമല്ല. പക്ഷേ, നല്ലതും ചീത്തയും തിരിച്ചറിയുവാനുള്ള വിശേഷബുദ്ധി (الْعَقْل)യും, വേണ്ടത് തിരഞ്ഞെടുക്കുവാനുള്ള ഇച്ഛാസ്വാതന്ത്ര്യ(الإخْتِيَار)വും അവരുടെ സവിശേഷതയാണ്. ബുദ്ധിയുടെ പോരായ്മയും, സ്വാതന്ത്ര്യത്തിൽ വരുന്ന പാകപ്പിഴവുകളും പരിഹരിക്കുന്നതിനായി, നന്മയുടെ മാർഗം ഇന്നതാണെന്നും, തിന്മയുടെ മാർഗം ഇന്നതാണെന്നും പ്രവാചകൻമാർ മുഖേന അവർക്ക് അല്ലാഹു വിവരിച്ചുകൊടുത്തിട്ടുമുണ്ട്. ഇക്കാരണത്താൽ, അല്ലാഹു നിശ്ചയിച്ച പ്രകൃതി നിയമങ്ങൾക്ക് ഇതരജീവികളെപ്പോലെതന്നെ വിധേയരാകുവാൻ നിർബന്ധിതരാണെന്നുള്ളതിന് പുറമെ, പ്രവാചകൻമാർ മുഖേനയുള്ള നിയമനിർദ്ദേശങ്ങൾക്ക് കൂടി വിധേയരാകുവാൻ ജിന്നും മനുഷ്യനും ബാധ്യസ്ഥരായിത്തീരുന്നു.

മനുഷ്യനും ജിന്നും ഇതരജീവികൾക്കില്ലാത്ത പ്രകൃതി സ്വഭാവത്തോടുകൂടിയവയായതുകൊണ്ട് അവയിൽനിന്നൊന്നും ഉദ്ദേശിക്കപ്പെട്ടിട്ടില്ലാത്ത ഒരു ലക്ഷ്യം ആ രണ്ടുകൂട്ടരുടേയും സൃഷ്ടിപ്പിൽ അല്ലാഹു ഉദ്ദേശിച്ചിരിക്കണമല്ലൊ. ആ ലക്ഷ്യമാണ് 56 -ാം വചനത്തിൽ അല്ലാഹു പ്രസ്താവിക്കുന്നത്. അതെ ജിന്നിനെയും ഇൻസിനെയും അവൻ സൃഷ്ടിച്ചിരിക്കുന്നത് അവർ അവന് ആരാധന (ഇബാദത്ത്) ചെയ്യാൻ വേണ്ടിയല്ലാതെ മറ്റൊന്നിനുമല്ല. ഇതല്ലാതെ, അവരിൽനിന്ന് ആഹാരമോ മറ്റുവല്ല കാര്യമോ അവൻ ഉദ്ദേശിക്കുന്നില്ല, അതിന് അവന് ആവശ്യവുമില്ല എന്ന് തുടർന്നുള്ള വചനങ്ങളിൽ എടുത്തുപറയുകയും ചെയ്തിരിക്കുന്നു. സൂറത്ത് ഇബ്റാഹീം 8 ൽ അല്ലാഹു പറയുന്നു: ان تكفروا انتم ومن في الأرض جميعا فإن الله لغني حميد – ابراهيم (നിങ്ങളും ഭൂമിയിലുള്ളവർ മുഴുവനും അവിശ്വസിക്കുന്നതായാലും നിശ്ചയമായും അല്ലാഹു ധന്യനും സ്തുത്യർഹനും തന്നെയാകുന്നു.)

ഇബാദത്ത്( العبادة) എന്നാൽ അങ്ങേഅറ്റം താഴ്മയും ഭക്തിയും പ്രകടമാക്കുക (اظهار غاية التذلل والخشوع) എന്നത്രെ. ഈ അർത്ഥം ഉദ്ദേശിച്ചാണ് നാം -മുസ്‌ലിംകൾ- ഇബാദത്ത്എന്ന അറബിവാക്കും ആരാധനഎന്ന മലയാള വാക്കും സാധാരണ ഉപയോഗിച്ച് വരുന്നതും. ക്വുർആന്റെ പ്രത്യേക നിഘണ്ടുവായ അൽമുഫ്റദാത്തിൽ ഇമാംറാഗിബ് (റ) പ്രസ്താവിച്ചിട്ടുള്ള ചിലവരികൾ ഇവിടെ അറിയുന്നത് നന്നായിരിക്കും. അദ്ദേഹം പറയുന്നു: العبودية (അതേ ധാതുവിന്റെ മറ്റൊരു രൂപമായ ഉബൂദിയ്യത്ത്) എന്നാൽ താഴ്മ പ്രകടമാക്കുക (اظهار التذلل) എന്നാണ്. അതിനെക്കാൾ അർത്ഥവത്തായതാണ് العبادة (ഇബാദത്ത് എന്ന രൂപം). കാരണം, അത് അങ്ങേഅറ്റത്തെ താഴ്മ പ്രകടിപ്പിക്കൽ (غاية التذلل) ആകുന്നു. അങ്ങേഅറ്റത്തെ അനുഗ്രഹങ്ങൾ ചെയ്യുന്ന ആളേ അതിന് അവകാശപ്പെടുകയുമുള്ളൂ. ഇതാകട്ടെ, അല്ലാഹുവാണ്താനും. അതുകൊണ്ടാണ് അവനല്ലാതെ ഇബാദത്ത് ചെയ്യരുതെന്ന് പറഞ്ഞിരിക്കുന്നത്. ഇബാദത്ത് രണ്ടുതരം ഉണ്ട്. ഒന്ന്: കീഴ്പെടുത്തൽ (പ്രകൃതി നിയമങ്ങൾക്ക് വിധേയരായിരിക്കൽ) മുഖേനയുള്ള ഇബാദത്ത് (عبادة بالتسخير) ഇതിനെപ്പറ്റി സുജൂദിന്റെ വിവരണത്തിൽ നാം പ്രസ്താവിച്ചിരിക്കുന്നു. (ഈ ഇബാദത്ത് മനുഷ്യർക്ക് മാത്രമുള്ളതല്ല, എല്ലാ ജീവികൾക്കും, നിർജ്ജീവ വസ്തുക്കൾക്കും പൊതുവെ ഉള്ളതാണ് എന്നാണ് അവിടെ പ്രസ്താവിച്ചിരിക്കുന്നത്.) മറ്റൊന്ന്: സ്വേച്ഛ പ്രകാരം ഉണ്ടാകുന്ന ഇബാദത്ത് (عبادة بالإختيار) ഇത് ബുദ്ധിജീവികളാരോ അവർക്കുള്ളതാണ്. നിങ്ങളുടെ റബ്ബിന് ഇബാദത്ത് ചെയ്യുവിൻഎന്നും, അല്ലാഹുവിന് ഇബാദത്ത് ചെയ്യണംഎന്നും (اعبدوا ربكم ، واعبدوا الله) മറ്റുമുള്ള വാക്യങ്ങളിൽ ഈ ഇബാദത്തിനാണ് കൽപിച്ചിരിക്കുന്നത്. (المفردات)

ഈ ഉദ്ധരണിയുടെ വെളിച്ചത്തിൽ ചില സംഗതികൾ നമുക്ക് ഇവിടെ മനസ്സിലാക്കാം:

1) ഉബൂദിയ്യത്തും ( (العُبُودِيَّة ) ഇബാദത്തും (الْعِبَادَة ) ഒന്നല്ല. രണ്ടും രണ്ടാണ്.

2) ഇബാദത്തിൽ രണ്ട് വിഭാഗമുണ്ട്. പ്രകൃതി നിയമങ്ങൾക്ക് വിധേയരായിരിക്കുക എന്ന അർത്ഥത്തിലുള്ളതും, എല്ലാ സൃഷ്ടികളും പൊതുവിൽ സ്വയം അംഗീകരിക്കുവാൻ നിർബന്ധിതമായിട്ടുള്ളതുമാണ് ഒന്ന്.

3) ബുദ്ധിജീവികളിൽ നിന്ന് അവരുടെ ഇച്ഛപ്രകാരം ഉണ്ടായിത്തീരേണ്ടുന്നതും, അങ്ങേഅറ്റം താഴ്മയും ഭക്തിയും പ്രകടിപ്പിക്കുന്ന തരത്തിലുള്ളതുമാണ്. മറ്റൊന്ന്

4) ആകാശങ്ങളിലും ഭൂമിയിലും ഉള്ളവരെല്ലാം അനുസരണപൂർവ്വമോ നിർബന്ധപൂർവ്വമോ അല്ലാഹുവിന് സാഷ്ടാംഗ നമസ്കാരം ചെയ്യുന്നു ولله يسجد من في السموات والأرض طوعا وكرها الخ–الرعد:١٥ എന്ന ക്വുർആൻ വാക്യം ആദ്യം പറഞ്ഞ (കീഴ്പെടുത്തൽ കൊണ്ടുള്ള) ഇബാദത്താണ് ചൂണ്ടിക്കാട്ടുന്നത്.

5) ഈ സൂറത്തിലെ 56 -ാം വചനത്തിലും അല്ലാഹുവിന് ഇബാദത്ത് ചെയ്യാൻ കൽപിക്കുന്ന മറ്റ് വചനങ്ങളിലും ഉദ്ദേശിക്കപ്പെടുന്ന ഇബാദത്ത് രണ്ടാമത് പറഞ്ഞ (ഇച്ഛയനുസരിച്ച് ചെയ്യുന്ന) ഇബാദത്തുമാകുന്നു.

ഉബൂദിയ്യത്തിന് അടിമത്തംഎന്നും, ആദ്യത്തെ വിഭാഗം ഇബാദത്തിന് കീഴ്പെടുകഎന്നും, രണ്ടാമത്തെ വിഭാഗം ഇബാദത്തിന് ആരാധനഎന്നുമാണ് വിവർത്തനം നൽകപ്പെടാറുള്ളതും, പൊതുവിൽ അംഗീകരിക്കപ്പെട്ടുവരുന്നതും. എന്നാൽ, ആരാധനയാകുന്ന ഇബാദത്തിനും ചിലർ, അടിമത്വം, കീഴ്പെടൽ, അനുസരിക്കൽ എന്നൊക്കെ അർത്ഥം നൽകിക്കാണാറുണ്ട്. ഭാഷാപരമായി മാത്രം നോക്കുമ്പോൾ ഇത് തെറ്റാണെന്ന് സ്ഥാപിക്കുവാൻ പ്രയാസമുണ്ടെങ്കിലും, അത് ക്വുർആന്റെയും ഇസ്ലാമിക പ്രമാണങ്ങളുടെയും താൽപര്യങ്ങൾക്ക് നിരക്കാത്തതാണെന്നുള്ളതിൽ സംശയമില്ല. ഈ വസ്തുത മനസ്സിരുത്താതെയോ അറിയാതെയോ ആണ് പലരും ഇങ്ങനെയുള്ള അർത്ഥങ്ങൾ ഇബാദത്തിന് കൽപിക്കാറുള്ളതെങ്കിലും മറ്റ് ചിലർ തങ്ങളുടെ ആശയങ്ങൾ സാധിക്കുവാനുള്ള മാർഗമെന്ന നിലക്കായിരിക്കും അത് സ്വീകരിക്കുന്നത്. (ഇബാദത്തിന്റെ അർത്ഥങ്ങളെക്കുറിച്ച് സൂ: ഫാത്തിഹഃയുടെ വ്യാഖ്യാനത്തിലും മറ്റും നാം വിശദമായി വിവരിച്ചിട്ടുണ്ട്.

ആരാധനയാകുന്ന ഇബാദത്ത് അല്ലാഹുവിന് മാത്രമേ പാടുള്ളൂ. ഇതാണ് ക്വുർആൻ അടിക്കടി പ്രതിപാദിച്ചുകൊണ്ടിരിക്കുന്ന തൗഹീദ്. അല്ലാഹുവിലുള്ള ശരിയായ വിശ്വാസവും, അവനെക്കുറിച്ചുള്ള അറിവും, അവനോടുള്ള ഭക്തിയും കൂടാതെ ഇബാദത്ത് സാക്ഷാൽകരിക്കപ്പെടുന്നതുമല്ല. അതുകൊണ്ടാണ് 56 -ാം

വചനത്തിൽ ليعبدون (അവർ എന്നെ ആരാധിക്കുവാൻ വേണ്ടി) എന്ന വാക്കിന് ചില മുഫസ്സിറുകൾ ليعرفون (എന്നെ അറിയുവാൻ വേണ്ടി) എന്നും വേറെ ചിലർ ليوحدوني (എന്നെ മാത്രം ആരാധിക്കുവാൻ എന്നും, മറ്റു ചിലർ ليخضعوالي (എനിക്ക് താഴ്മ ചെയ്യാൻ) എന്നുമൊക്കെ വ്യാഖ്യാനം കൊടുത്ത് കാണുന്നത് ഇതൊന്നും ഇബാദത്തിന്റെ അർത്ഥത്തിലുള്ള അഭിപ്രായവ്യത്യാസമോ ഭിന്നിപ്പോ അല്ല. മേൽവിവരിച്ച രണ്ടുതരം ഇബാദത്തും ഉൾക്കൊള്ളുന്നതാണ് ആ വാക്ക് എന്ന് ചില വ്യാഖ്യാതാക്കൾ പ്രസ്താവിച്ച് കാണുമെങ്കിലും അതിന് ന്യായീകരണം കാണുന്നില്ല. കാരണം, ജിന്നുകളെയും മനുഷ്യരെയും സൃഷ്ടിച്ചത് എന്തിനുവേണ്ടിയാണെന്നാണല്ലോ ഇവിടെ അല്ലാഹു പ്രസ്താവിക്കുന്നത്. മറ്റ് വസ്തുക്കളെപ്പറ്റി ഇവിടെ പറയാത്ത സ്ഥിതിക്ക് അവരെ രണ്ട് കൂട്ടരെയും സൃഷ്ടിച്ചതിൽ അടങ്ങിയ പ്രത്യേക ഉദ്ദേശ്യം എന്താണെന്ന് മാത്രം വിവരിക്കേണ്ട സന്ദർഭമാണിത്. അതാകട്ടെ, ആരാധനയുമാകുന്നു.

فَإِنَّ لِلَّذِينَ ظَلَمُوا۟ ذَنُوبًا مِّثْلَ ذَنُوبِ أَصْحَـٰبِهِمْ فَلَا يَسْتَعْجِلُونِ ﴿٥٩﴾

**﴿59﴾ എന്നാൽ, അക്രമം പ്രവർത്തിച്ചവർക്ക് നിശ്ചയമായും തങ്ങളുടെ കൂട്ടാളികളുടെ വിഹിതം പോലെയുള്ള വിഹിതം ഉണ്ട്. അതിനാൽ, എന്നോടവർ ധൃതികൂട്ടാതിരിക്കട്ടെ!**

فَوَيْلٌ لِّلَّذِينَ كَفَرُوا۟ مِن يَوْمِهِمُ ٱلَّذِى يُوعَدُونَ ﴿٦٠﴾

**﴿60﴾ അപ്പോൾ, അവിശ്വസിച്ചവർക്ക് തങ്ങളോട് വാഗ്ദത്തം (അഥവാ താക്കീത്) ചെയ്യപ്പെടുന്ന (ആ) ദിവസം നിമിത്തം നാശം!**

---

﴿59﴾ فَإِنَّ لِلَّذِينَ എന്നാൽ നിശ്ചയമായും യാതൊരു കൂട്ടർക്കുണ്ട് ظَلَمُوا അക്രമം ചെയ്ത ذَنُوبًا വെള്ളപാത്രം, കൊട്ടക്കോരി (പങ്ക്, വിഹിതം) مِّثْلَ ذَنُوبِ വെള്ള പാത്രം (വിഹിതം) പോലെ أَصْحَـٰبِهِمْ അവരുടെ ആൾക്കാരുടെ (കൂട്ടാളികളുടെ) فَلَا يَسْتَعْجِلُونِ അതിനാൽ അവർ എന്നോട് ധൃതി കൂട്ടാതിരിക്കട്ടെ ﴿60﴾ فَوَيْلٌ അപ്പോൾ നാശം, കഷ്ടം لِّلَّذِينَ كَفَرُوا അവിശ്വസിച്ചവർക്ക് مِن يَوْمِهِمُ അവരുടെ ദിവസം നിമിത്തം, ദിവസത്താൽ ٱلَّذِى يُوعَدُونَ അവരോട് വാഗ്ദത്തം (താക്കീത്) ചെയ്യപ്പെടുന്നതായ

---

ഇവരുടെ മുമ്പ് ഇവരെപ്പോലെ അക്രമികളായിരുന്ന പല ജനതയെക്കുറിച്ചും, അവർക്ക് ബാധിച്ചതും ബാധിക്കുവാനിരിക്കുന്നതുമായ ശിക്ഷകളെക്കുറിച്ചും മുമ്പ് പ്രസ്താവിച്ചുവല്ലോ. അവർക്ക് ലഭിച്ച ശിക്ഷയിൽ ഒട്ടും കുറയാത്ത പങ്ക് ഈ അക്രമികൾക്കും ലഭിക്കാതിരിക്കുകയില്ല. അതിന് ധൃതികൂട്ടി പരിഹസിക്കുന്നത് അവർക്ക് അത്രനന്നല്ല. അവരോട് വാഗ്ദത്തം ചെയ്യപ്പെട്ട ആ ദിവ

സം– കിയാമത്തുനാൾ– വരുമ്പോഴായിരിക്കും അവിശ്വാസികളുടെ ഏറ്റവും വമ്പിച്ച നാശം എന്ന് സാരം.

വലിയ വെള്ളപ്പാത്രം (ബക്കറ്റ്) എന്നാണ് ذنوب എന്ന വാക്കിന്റെ ഭാഷാർത്ഥം. കിണറുകളിൽ വെള്ളം കുറയുമ്പോൾ അറബികൾ പ്രസ്തുത പാത്രങ്ങൾകൊണ്ട് ഓരോരുത്തർക്ക് ഇത്രപാത്രം എന്ന് വിഹിതം ചെയ്യാറുണ്ടായിരുന്നു. ക്രമേണ ആ വാക്കിന് വിഹിതം, അല്ലെങ്കിൽ ഓഹരി എന്ന് അർത്ഥം കല്പിക്കപ്പെട്ടുവന്നു.

اللهم لك الحمد ولك المنة والفضل

# سورة الطور

# 52. സൂറതുത്ത്വൂർ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 49 - വിഭാഗം (റുകൂഉ്)2

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَٱلطُّورِ ۝١

**(1)(ആ) പർവ്വതം തന്നെയാണ (സത്യം)!**

وَكِتَٰبٖ مَّسۡطُورٖ ۝٢

**(2) വരിയായി (ക്രമീകരിച്ചു) എഴുതപ്പെട്ട ഗ്രന്ഥം തന്നെയാണ (സത്യം)!**

فِي رَقّٖ مَّنشُورٖ ۝٣

**(3) (അതെ, തുറന്നു) വിരുത്തി വെക്കപ്പെട്ട തോലിൽ (എഴുതപ്പെട്ട ഗ്രന്ഥം).**

وَٱلۡبَيۡتِ ٱلۡمَعۡمُورِ ۝٤

**(4) (നിത്യം) ആൾപെരുമാറ്റമുള്ള മന്ദിരം തന്നെയാണ (സത്യം)!**

وَٱلسَّقۡفِ ٱلۡمَرۡفُوعِ ۝٥

**(5) ഉയർത്തപ്പെട്ട മേൽപ്പുര തന്നെയാണ (സത്യം)!**

وَٱلۡبَحۡرِ ٱلۡمَسۡجُورِ ۝٦

**(6) നിറഞ്ഞ (മഹാ) സമുദ്രം തന്നെയാണ (സത്യം)!**

إِنَّ عَذَابَ رَبِّكَ لَوَٰقِعٞ ۝٧

**(7) നിശ്ചയമായും, നിന്റെ റബ്ബിന്റെ ശിക്ഷ സംഭവിക്കുന്നത് തന്നെ.**

مَّا لَهُۥ مِن دَافِعٖ ۝٨

**(8) അതിന് യാതൊരു തടവുമില്ല.**

وَٱلطُّور ﴿1﴾ പർവ്വതം തന്നെയാണ ﴿2﴾ وَكِتَٰب ഗ്രന്ഥവും തന്നെയാണ مَّسۡطُور വരിയാക്കപ്പെട്ട, എഴുതപ്പെട്ട, ക്രമപ്പെടുത്തപ്പെട്ട ﴿3﴾ فِي رَقّٖ തോലിൽ, താളിൽ مَّنشُور വിരുത്തപ്പെട്ട, തുറക്കപ്പെട്ട ﴿4﴾ وَٱلۡبَيۡت മന്ദിരവും (വീടും) തന്നെയാണ ٱلۡمَعۡمُور പെരുമാറപ്പെടുന്ന (നിത്യോപയോഗമുള്ള) ﴿5﴾ وَٱلسَّقۡفِ മേൽപുരയുമാണ ٱلۡمَرۡفُوعِ ഉയർത്തപ്പെട്ട ﴿6﴾ وَٱلۡبَحۡرِ സമുദ്രവുമാണ ٱلۡمَسۡجُور നിറക്കപ്പെട്ട (നിറഞ്ഞ), ജ്വലിപ്പിക്കപ്പെട്ട ﴿7﴾ إِنَّ عَذَابَ നിശ്ചയമായും ശിക്ഷ رَبِّكَ നിന്റെ റബ്ബിന്റെ لَوَٰقِعٞ സംഭവിക്കുന്ന (ഉണ്ടാകുന്ന)തു തന്നെ ﴿8﴾ مَّا لَهُۥ അതിന്നില്ല مِن دَافِعٖ തടുക്കുന്ന (തടയുന്ന) ഒന്നും (ഒരു തടവും)

---

സത്യനിഷേധികൾക്ക് വമ്പിച്ച ശിക്ഷ അനുഭവപ്പെടുമെന്നും, അത് തടുക്കുവാൻ യാതൊരു മാർഗേണയും സാധ്യമല്ലെന്നും അല്ലാഹു അഞ്ചു വസ്തുക്കളാൽ ആണയിട്ട് ഉറപ്പിച്ചു പറഞ്ഞിരിക്കുന്നു. ആ അഞ്ച് സത്യവാചകങ്ങളിൽ ചിലത് ചരിത്ര പ്രധാനമായ ചില സംഭവങ്ങളെയും, മറ്റു ചിലത് മഹത്തായ ചില പ്രകൃതി ദൃഷ്ടാന്തങ്ങളെയും കുറിക്കുന്നവയാണ്.

1 -ാമത്തെ സത്യം പർവ്വതത്തെക്കൊണ്ടാകുന്നു. طُور (ത്വൂർ) എന്നാൽ പർവ്വതം എന്ന് വാക്കർത്ഥം. الطُّور (അത്ത്വൂർ) എന്ന് പറയുമ്പോൾ അത് ഒരു പ്രത്യേക പർവ്വതത്തെ ഉദ്ദേശിച്ചാണെന്ന് വരുന്നു. അതായത്, മൂസാ നബി (അ)ക്ക് പ്രവാചകത്വം സിദ്ധിച്ചതും, തൗറാത്ത് ലഭിച്ചതുമായ ആ പ്രസിദ്ധ സീനാപർവ്വതം (طور سيناء) ചരിത്രപ്രധാനമായ നിരവധി സംഭവങ്ങൾക്ക് സാക്ഷ്യംവഹിച്ച ഒരു പർവ്വതമാണതെന്ന് പറയേണ്ടതില്ല. ഈ പർവ്വതത്തെ ഉദ്ദേശിച്ച് الطُّور എന്നും പറയുക പതിവാണ്. ഇതേ വാക്കുതന്നെ പൊതുവിൽ മറ്റു പർവ്വതങ്ങൾക്കും പറയാവുന്നതുമാകുന്നു. ഇവിടെയും ഉദ്ദേശ്യം അങ്ങനെ ആയിക്കൂടാ എന്നില്ല. **والله اعلم**. 2 -ാമത്തെ സത്യം തുറന്നുവിരുത്തിവെക്കപ്പെട്ട തോലിൽ ഭംഗിയിൽ വരിവരിയായി ക്രമീകരിച്ചെഴുതപ്പെട്ടിട്ടുള്ള ഗ്രന്ഥം (كِتَاب مَسْطُور) കൊണ്ടാകുന്നു. ഇത് തൗറാത്തിനെ, അല്ലെങ്കിൽ ഖുർആനും തൗറാത്തും ഉൾപ്പെടെയുള്ള വേദഗ്രന്ഥങ്ങളെ സൂചിപ്പിക്കുന്നു. നേരിയ തോൽക്കഷ്ണങ്ങളായിരുന്നു മുൻകാലത്ത് എഴുതുവാൻ ഉപയോഗിച്ചിരുന്ന ഒരു പ്രധാന ഉപകരണം എന്നുള്ളത് ഇവിടെ സ്മരണീയമാണ്. തുറന്നു വിരുത്തപ്പെട്ടതെന്ന വിശേഷണം, ആ ഗ്രന്ഥം ജനമദ്ധ്യെ പരസ്യമാക്കപ്പെടുന്നതും പാരായണം ചെയ്യപ്പെടുന്നതുമാണെന്നും ധ്വനിപ്പിക്കുന്നു.

3 -ാമത്തെ സത്യം, നിത്യം പെരുമാറപ്പെടുന്നതും, ഉപയോഗിക്കപ്പെട്ടുവരുന്നതുമായ മന്ദിരം (بَيْت الْمَعْمُور) കൊണ്ടാണ്. ഇത് വിശുദ്ധ കഅ്ബഃയെ കുറിക്കുന്നു. അനേകം ആളുകൾ നിത്യവും ത്വവാഫ് (പ്രദക്ഷിണം), നമസ്കാരം തുടങ്ങിയ ആരാധനാകർമങ്ങൾക്കായി ആ ഭവനത്തിങ്കൽ വന്നുപോയിക്കൊണ്ടിരിക്കുകയാ

ണല്ലോ. അതിന്റെ സ്ഥാപനകാലം മുതൽ ഇന്നോളം ഏറ്റക്കുറവോടെയാണെങ്കിലും ആ നില തുടർന്നുകൊണ്ടേ ഇരിക്കുന്നു. ഇതേ (بَيْت الْمَعْمُور) എന്ന പേരിൽ, മലക്കുകളാൽ നിത്യവും ആരാധന നടത്തപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു മന്ദിരം ആകാശത്ത് സ്ഥിതിചെയ്യുന്നതായി പല നബി വചനങ്ങളിലും വന്നിട്ടുണ്ട്. അതാണ് ഇവിടെയും ഉദ്ദേശ്യമെന്നും പല മഹാന്മാരും അഭിപ്രായപ്പെട്ടിരിക്കുന്നു. മിഅ്റാജിന്റെ പ്രസിദ്ധമായ ഹദീഥിൽ, ഏഴാം ആകാശത്തുവെച്ചുണ്ടായ സംഭവങ്ങളെപ്പറ്റി വിവരിക്കുന്ന മദ്ധ്യെ നബി ﷺ ഇപ്രകാരം പ്രസ്താവിക്കുന്നു: ثم رفع بي إلى بَيْت الْمَعْمُور واذا هو يدخله كل يوم سبعون الفا لا يعودون إليه – متفق عليه (പിന്നീട് എന്നെ ബൈത്തുൽ- മഅ്മൂറിലേക്ക് ഉയർത്തപ്പെട്ടു. നോക്കുമ്പോൾ, അതിൽ ദിനംപ്രതി എഴുപതിനായിരം മലക്കുകൾ പ്രവേശിച്ചുകൊണ്ടിരിക്കുന്നു. പിന്നീടവർ അതിലേക്ക് മടങ്ങി വരുന്നതല്ല. (ബു; മു.)

4 -ാമത്തെ സത്യം, ഉയർത്തപ്പെട്ട മേൽപുര (السَّقْف الْمَرْفُوع) കൊണ്ടാണ്. ഇത് ആകാശത്തെയാണ് കുറിക്കുന്നത്. ആകാശത്തെപ്പറ്റി (21 : 32ൽ) സൂക്ഷിക്കപ്പെട്ട മേൽപുര (سقفا محفوظا) എന്ന് ക്വുർആൻ പ്രസ്താവിച്ചിട്ടുള്ളതാണ്.

5 -ാമത്തേത്, നിറക്കപ്പെട്ട- അഥവാ നിറഞ്ഞുനിൽക്കുന്ന -സമുദ്രം (الْبَحْر الْمَسْجُور) കൊണ്ടാകുന്നു. ജലം, തിരമാല, മത്സ്യം മുതലായ ജന്തുക്കൾ തുടങ്ങി പലതും നിറഞ്ഞു നില്ക്കുന്നതാണല്ലോ മഹാ സമുദ്രങ്ങൾ. തീയിനാൽ നിറക്കപ്പെട്ടത് എന്നും ഈ വാക്കിന് അർത്ഥം കൽപിക്കപ്പെട്ടിരിക്കുന്നു. വിറകുനിറച്ചു കത്തിക്കപ്പെടുന്നത്, ജ്വലിപ്പിക്കപ്പെട്ടത് എന്നൊക്കെ الْمَسْجُور എന്ന വാക്കിന് ഭാഷയിൽ അർത്ഥമുണ്ട് താനും. അന്ത്യനാളിലെ സംഭവ വികാസങ്ങളിൽ സമുദ്രത്തിനുണ്ടാകുന്ന സ്ഥിതി മാറ്റത്തെയാണ് അത് സൂചിപ്പിക്കുന്നതെന്നും പറയപ്പെടുന്നു. ഭൂരിഭാഗം വ്യാഖ്യാതാക്കളുടെയും അഭിപ്രായം ആദ്യം പറഞ്ഞതാകുന്നു. الله اعلم ഭൂഗോളത്തിന്റെ അന്തർഭാഗം മുഴുവനും അത്യുഷ്ണമായ ദ്രാവകമായിട്ടാണിരിക്കുന്നതെന്നും, അതിന്റെ ബഹിർഭാഗം മാത്രമേ ഉറച്ചു കട്ടിയായിട്ടുള്ളുവെന്നും, അഗ്നിപർവ്വതങ്ങൾ ക്ഷോഭിക്കുമ്പോൾ പുറത്തുവരുന്ന ലാവ പ്രസ്തുത ദ്രാവകത്തിൽനിന്നുള്ളതാണെന്നുമാണ് ഭൂഗർഭ ശാസ്ത്ര*ജ്ഞൻമാരുടെ അഭിപ്രായം. ഭൂമിയുടെ ഉൾഭാഗത്ത് നിറഞ്ഞുനിൽക്കുന്ന ഈ ദ്രാവക സമുദ്രമാണ് ഇവിടെ ഉദ്ദേശ്യമെന്നും ചില ആധുനിക വ്യാഖ്യാതാക്കൾ പറഞ്ഞു കാണുന്നു. പക്ഷേ, ഈ അടുത്ത കാലത്ത്മാത്രം അറിയപ്പെട്ട ഈ തത്വത്തിന്റെ അടിസ്ഥാനത്തിൽ ആ വാക്കിന് അർത്ഥം കല്പിക്കപ്പെടുന്നത് ഉചിതമായിരിക്കയില്ല. ക്വുർആന്റെ അവതരണകാലത്തുള്ളവർക്ക് അർത്ഥം മനസ്സിലാക്കുവാൻ കഴിയാത്ത വാക്കുകൾ അതിൽ ഉണ്ടായിരിക്കുമെന്ന് പറയുന്നത് യുക്തമല്ലല്ലോ.

---

** ഭൂമിയുടെ അന്തർഭാഗത്തെ സ്ഥിതിഗതികളെക്കുറിച്ച് പ്രതിപാദിക്കുന്ന ശാസ്ത്രം. (Geology)*

ഗൗരവമേറിയ പ്രസ്തുത സത്യവാചകങ്ങളില്‍ ആണയിട്ടുകൊണ്ട് അല്ലാഹു അവന്റെ ശിക്ഷയെക്കുറിച്ച് താക്കീത് ചെയ്യുകയും, അതില്‍നിന്ന് സത്യവിശ്വാസവും സല്‍ക്കര്‍മവും വഴി രക്ഷനേടുവാന്‍ ആഹ്വാനം ചെയ്യുകയുമാണ് ചെയ്യുന്നത്. പാറപോലെ കട്ടിപിടിച്ചിട്ടില്ലാത്ത ഹൃദയങ്ങളിലേക്ക് തുളച്ചു ചെല്ലത്തക്ക വാക്യങ്ങളാണവ. ഈ ക്വുര്‍ആന്‍ വചനങ്ങള്‍ ഓതിക്കേട്ട അവസരത്തില്‍ ഉമര്‍ (റ) അതിന്റെ ഗൗരവം ഓര്‍ത്ത് പരവശനാകുകയും, കുറെ നാളുകളോളം ക്ഷീണിതനായിരിക്കുകയും ഉണ്ടായതായി നിവേദനങ്ങള്‍ വന്നിട്ടുണ്ട്. താക്കീത് ചെയ്യപ്പെടുന്ന ആ ശിക്ഷ എപ്പോഴായിരിക്കുമെന്ന് അടുത്ത വചനത്തില്‍ പറയുന്നു:-

يَوْمَ تَمُورُ ٱلسَّمَآءُ مَوْرًا ﴿٩﴾

**﴾9﴿ ആകാശം ഒരു (ശക്തിയായ) പ്രകമ്പനം പ്രകമ്പിക്കുന്ന ദിവസം!-**

وَتَسِيرُ ٱلْجِبَالُ سَيْرًا ﴿١٠﴾

**﴾10﴿ മലകള്‍ ഒരു (ശക്തിയായ) സഞ്ചാരം സഞ്ചരിക്കുകയും ചെയ്യുന്ന (ദിവസം)! [അന്നാണ് അത് സംഭവിക്കുക.]**

---

﴾9﴿ يَوْمَ تَمُورُ വിറകൊള്ളുന്ന (പ്രകമ്പിക്കുന്ന- ക്ഷോഭിക്കുന്ന) ദിവസം ٱلسَّمَآءُ ആകാശം مَوْرًا ഒരു വിറകൊള്ളല്‍ ...﴾10﴿ وَتَسِيرُ ചലിക്കുക (നടക്കുക, സഞ്ചരിക്കുക)യും ചെയ്യുന്ന ٱلْجِبَالُ മലകള്‍ سَيْرًا ഒരു ചലനം...

---

ലോകാവസാനവേളയില്‍ ഉണ്ടാകുന്ന അതിഭയങ്കര സംഭവവികാസങ്ങളില്‍ ചിലതാണിത്. മനുഷ്യന്റെ ഊഹത്തിനും, അനുമാനത്തിനും അതീതമായ പലതും അന്ന് സംഭവിക്കുവാനിരിക്കുന്നു. അവയില്‍ പലതും താഴെ അദ്ധ്യായങ്ങളില്‍ പ്രസ്താവിച്ചു കാണാം.

فَوَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿١١﴾

**﴾11﴿ എന്നാല്‍, വ്യാജമാ(ക്കി നിഷേധി)ക്കുന്നവര്‍ക്കത്രെ അന്നത്തെ ദിവസം (വമ്പിച്ച) നാശം.**

ٱلَّذِينَ هُمْ فِى خَوْضٍ يَلْعَبُونَ ﴿١٢﴾

**﴾12﴿ അതായത്, അനാവശ്യത്തില്‍ (മുഴുകി) കളിച്ചുകൊണ്ടിരിക്കുന്നവര്‍ക്ക്.**

يَوْمَ يُدَعُّونَ إِلَىٰ نَارِ جَهَنَّمَ دَعًّا ﴿١٣﴾

**﴾13﴿ (അതെ) നരകാഗ്നിയിലേക്ക് അവരെ (ഊക്കോടെ) ഒരു പിടിച്ചുതള്ളല്‍ തള്ളപ്പെടുന്ന ദിവസം!**

هَـٰذِهِ ٱلنَّارُ ٱلَّتِى كُنتُم بِهَا تُكَذِّبُونَ ﴿١٤﴾

**《14》 (പറയപ്പെടും:) ഇത് നിങ്ങൾ വ്യാജമാക്കിയിരുന്നതായ ആ നരകമത്രെ.**

أَفَسِحْرٌ هَـٰذَآ أَمْ أَنتُمْ لَا تُبْصِرُونَ ﴿١٥﴾

**《15》 അപ്പോൾ, ഇത് ജാലമാണോ?! അതല്ല, നിങ്ങൾ കാണുന്നില്ല എന്നുണ്ടോ?!!**

ٱصْلَوْهَا فَٱصْبِرُوٓا۟ أَوْ لَا تَصْبِرُوا۟ سَوَآءٌ عَلَيْكُمْ ۖ إِنَّمَا تُجْزَوْنَ مَا كُنتُمْ تَعْمَلُونَ ﴿١٦﴾

**《16》 നിങ്ങളതിൽ കടന്ന് കരിയുവിൻ! എന്നിട്ട് നിങ്ങൾ ക്ഷമിച്ചുകൊള്ളുക; അല്ലെങ്കിൽ ക്ഷമിക്കാതിരിക്കുക; (രണ്ടും) നിങ്ങൾക്ക് സമമത്രെ. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിന് മാത്രമാണ് നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുന്നത്.**

---

《**11**》 فَوَيْلٌ അപ്പോൾ നാശം يَوْمَئِذٍ ആ ദിവസം لِّلْمُكَذِّبِينَ വ്യാജമാക്കുന്നവർക്കാണ് 《**12**》 ٱلَّذِينَ യാതൊരു കൂട്ടർക്ക് هُمْ അവർ فِى خَوْضٍ അനാവശ്യത്തിൽ (മുഴുകിക്കൊണ്ട്) يَلْعَبُونَ കളിച്ചുകൊണ്ടിരിക്കുന്ന 《**13**》 يَوْمَ يُدَعُّونَ അവർ തള്ളപ്പെടുന്ന ദിവസം إِلَىٰ نَارِ جَهَنَّمَ ജഹന്നമി (നരകത്തി)ന്റെ അഗ്നിയിലേക്ക് دَعًّا ഒരു തള്ളൽ 《**14**》 هَـٰذِهِ ٱلنَّارُ ഇത് അഗ്നിയാണ്, നരകമത്രെ ٱلَّتِى كُنتُم നിങ്ങൾ ആയിരുന്നതായ بِهَا അതിനെ تُكَذِّبُونَ കളവാക്കും, വ്യാജമാക്കും 《**15**》 أَفَسِحْرٌ അപ്പോൾ ജാലമാണോ, മായയോ هَـٰذَآ ഇത് أَمْ أَنتُمْ അതല്ല നിങ്ങൾ ആണോ لَا تُبْصِرُونَ നിങ്ങൾ കാണാതെ, കാണുന്നില്ല (എന്നോ) 《**16**》 ٱصْلَوْهَا നിങ്ങളതിൽ പ്രവേശിക്കുക, ചൂടേൽക്കുക, കരിയുക فَٱصْبِرُوٓا۟ എന്നിട്ട് ക്ഷമിക്കുക അല്ലെങ്കിൽ ക്ഷമിക്കാതിരിക്കുക أَوْ لَا تَصْبِرُوا۟ സമമാണ്, ഒരുപോലെയാണ് سَوَآءٌ നിങ്ങൾക്ക്, നിങ്ങളിൽ عَلَيْكُمْ നിശ്ചയമായും നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുന്നുള്ളൂ مَا كُنتُمْ നിങ്ങളായിരുന്നതിന് (മാത്രം) تَعْمَلُونَ പ്രവർത്തിക്കും

---

യാതൊരു വിവരണവും കൂടാതെത്തന്നെ ആശയം വ്യക്തമാണ്. അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ. അടുത്ത വചനങ്ങളിൽ സത്യവിശ്വാസികളായ ഭാഗ്യവാൻമാരുടെ പ്രതിഫലങ്ങളെക്കുറിച്ച് വിവരിക്കുന്നു:-

إِنَّ ٱلْمُتَّقِينَ فِى جَنَّٰتٍ وَنَعِيمٍ ﴿١٧﴾

《17》 നിശ്ചയമായും, ഭയഭക്തൻമാർ (സ്വർഗ)തോപ്പുകളിലും, സുഖാനുഗ്രഹങ്ങളിലുമായിരിക്കും;-

فَٰكِهِينَ بِمَآ ءَاتَىٰهُمْ رَبُّهُمْ وَوَقَىٰهُمْ رَبُّهُمْ عَذَابَ ٱلْجَحِيمِ ﴿١٨﴾

《18》 അവരുടെ റബ്ബ് അവർക്ക് നൽകിയതിൽ സുഖമാസ്വദിച്ചുകൊണ്ട്. അവർക്ക് തങ്ങളുടെ റബ്ബ് കത്തിജ്വലിക്കുന്ന (നരക) ശിക്ഷ കാത്തുകൊടുക്കുകയും ചെയ്യുന്നതാണ്.

كُلُوا۟ وَٱشْرَبُوا۟ هَنِيٓـًٔۢا بِمَا كُنتُمْ تَعْمَلُونَ ﴿١٩﴾

《19》(പറയപ്പെടും:) നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതു നിമിത്തം നിങ്ങൾ മംഗളമായി തിന്നുകയും, കുടിക്കുകയും ചെയ്തുകൊള്ളുക!

مُتَّكِـِٔينَ عَلَىٰ سُرُرٍ مَّصْفُوفَةٍ ۖ وَزَوَّجْنَٰهُم بِحُورٍ عِينٍ ﴿٢٠﴾

《20》 വരിവരിയാ(യി നിരത്തിവെ)ക്കപ്പെട്ട പര്യങ്കങ്ങളിൽ ചാരിയിരിക്കുന്നവരായിരിക്കും (അവർ). വിശാലനേത്രകളായ വെള്ള മെയ്യാമണികളെ അവർക്ക് നാം ഇണചേർത്ത് കൊടുക്കുകയും ചെയ്യും.

---

《17》 إِنَّ ٱلْمُتَّقِينَ നിശ്ചയമായും ഭയഭക്തൻമാർ, സൂക്ഷ്മതയുള്ളവർ فِى جَنَّٰتٍ തോപ്പുകളിൽ (സ്വർഗങ്ങളിൽ) ആയിരിക്കും وَنَعِيمٍ സുഖാനുഗ്രഹത്തിലും 《18》 فَٰكِهِينَ സുഖം അനുഭവിക്കുന്നവരായി بِمَآ ءَاتَىٰهُمْ അവർക്ക് നൽകിയതുകൊണ്ട് رَبُّهُمْ അവരുടെ റബ്ബ് وَوَقَىٰهُمْ അവരെ (അവർക്ക്) കാത്തുകൊടുക്കയും ചെയ്യും رَبُّهُمْ അവരുടെ റബ്ബ് عَذَابَ ٱلْجَحِيمِ ജ്വലിക്കുന്ന നരകത്തിന്റെ ശിക്ഷയെ 《19》 كُلُوا۟ തിന്നുവിൻ وَٱشْرَبُوا۟ കുടിക്കയും ചെയ്യുവിൻ هَنِيٓـًٔۢا മംഗളമായിട്ട്, ആമോദത്തോടെ بِمَا كُنتُمْ നിങ്ങളായിരുന്നതുകൊണ്ട് تَعْمَلُونَ പ്രവർത്തിക്കുക 《20》 مُتَّكِـِٔينَ ചാരിയിരുന്നു കൊണ്ട് عَلَىٰ سُرُرٍ കട്ടിലുക(പര്യങ്കങ്ങ)ളിൽ مَّصْفُوفَةٍ നിരത്തപ്പെട്ട, വരിയായി വെക്കപ്പെട്ട وَزَوَّجْنَٰهُم അവർക്ക് നാം ഇണചേർത്ത് (ഇണയാക്കി) കൊടുക്കയും ചെയ്യും بِحُورٍ സുന്ദരികളായ തരുണീമണികളെ, വെള്ള മെയ്യാമണികളെ عِينٍ വിശാലനേത്രകളായ

حُورٌ عِين എന്ന വാക്കിന്റെ അര്‍ത്ഥത്തെ സംബന്ധിച്ച് സൂ: ദുഖാന്‍ 54 ന്റെ വ്യാഖ്യാനത്തില്‍ വിവരിച്ചിരിക്കുന്നു. ഭക്ഷണപാനീയങ്ങള്‍, ഭാര്യമാര്‍ മുതലായ വയില്‍ സ്വര്‍ഗസ്ഥരായ ഭാഗ്യവാന്‍മാരുടെ നില വിവരിച്ചശേഷം, അവര്‍ക്ക് സിദ്ധി ക്കുന്ന മറ്റൊരു വമ്പിച്ചനേട്ടത്തെക്കുറിച്ച് പറയുന്നു:-

وَٱلَّذِينَ ءَامَنُوا۟ وَٱتَّبَعَتْهُمْ ذُرِّيَّتُهُم بِإِيمَـٰنٍ أَلْحَقْنَا بِهِمْ ذُرِّيَّتَهُمْ وَمَآ أَلَتْنَـٰهُم مِّنْ عَمَلِهِم مِّن شَىْءٍ ۚ كُلُّ ٱمْرِئٍۭ بِمَا كَسَبَ رَهِينٌ ﴿٢١﴾

**﴾21﴿ തങ്ങള്‍ വിശ്വസിക്കുകയും തങ്ങളുടെ സന്താനങ്ങള്‍ സത്യവി ശ്വാസത്തോടെ തങ്ങളെ പിന്തുടരു കയും ചെയ്തിട്ടുള്ളവരാകട്ടെ, അവ രുടെ സന്താനങ്ങളെ അവരോട് നാം ചേര്‍ത്ത് കൊടുക്കുന്നതുമാണ്. അവ രുടെ കര്‍മ (ഫല) ത്തില്‍നിന്ന് യാതൊന്നും തന്നെ നാം അവര്‍ക്ക് കുറവ് വരുത്തുന്നതുമല്ല. എല്ലാ (ഓരോ) മനുഷ്യനും താന്‍ സമ്പാ ദിച്ചുണ്ടാക്കിയതിന് പണയമാകു ന്നു.**

---

﴾21﴿ وَٱلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരാകട്ടെ وَٱتَّبَعَتْهُمْ തങ്ങളെ പിന്തുടരുകയും ചെയ്തു ذُرِّيَّتُهُم തങ്ങളുടെ സന്താനങ്ങള്‍ بِإِيمَـٰنٍ വിശ്വാസത്തില്‍, വിശ്വസിച്ചുകൊണ്ട് أَلْحَقْنَا بِهِمْ അവരോട് നാം ചേര്‍ക്കും ذُرِّيَّتَهُمْ. അവരുടെ സന്താനങ്ങളെ وَمَآ أَلَتْنَـٰهُم അവര്‍ക്ക് നാം കുറവ് വരുത്തു (നഷ്ടപ്പെടുത്തു)ന്നതല്ല مِّنْ عَمَلِهِم അവരുടെ കര്‍മത്തില്‍ (പ്രവൃത്തിയില്‍)നിന്ന് مِّن شَىْءٍ യാതൊന്നിനെയും كُلُّ ٱمْرِئٍۭ എല്ലാ മനു ഷ്യനും بِمَا كَسَبَ അവന്‍ സമ്പാദിച്ച (പ്രവര്‍ത്തിച്ച)തിന്ന് رَهِينٌ പണയമാണ്, പണയം വെക്കപ്പെട്ടവനാണ്

---

സല്‍ക്കര്‍മരംഗത്ത് തങ്ങളുടെ നിലപാടില്‍ എത്തിച്ചേര്‍ന്നിട്ടില്ലെങ്കിലും സത്യ വിശ്വാസികളായ നല്ലമക്കളെയും തങ്ങളൊന്നിച്ച് സ്വര്‍ഗീയ സുഖസൗകര്യങ്ങള്‍ ആസ്വദിക്കുവാന്‍ അല്ലാഹു അവര്‍ക്ക് ഭാഗ്യമുണ്ടാക്കിക്കൊടുക്കും. ഇതുമൂലം അവരുടെ പ്രതിഫലത്തില്‍ അല്ലാഹു യാതൊരു കുറവും വരുത്തുന്നതുമല്ല. മാത്ര മല്ല, നല്ലവരായ മാതാപിതാക്കള്‍, ഭാര്യാഭര്‍ത്താക്കള്‍ എന്നിവരെയും സ്വര്‍ഗ ത്തില്‍ അല്ലാഹു അവരൊന്നിച്ചു ചേര്‍ത്തുകൊടുക്കുമെന്ന് സൂ: റഅ്ദ്: 23; സൂ: മുഅ്മിന്‍ 7 - 9 എന്നിവിടങ്ങളില്‍ നിന്ന് മനസ്സിലാക്കാം. സൂ: മുഅ്മിനില്‍ വായിച്ച സംഗതികള്‍ ഇവിടെയും ഓര്‍ക്കുന്നത് നന്നായിരിക്കും. സത്യവിശ്വാസിയായ മനുഷ്യന്റെ സന്താനങ്ങള്‍ അവനെക്കാള്‍ കര്‍മത്തില്‍ താഴേകിടയിലുള്ളവരായി

രുന്നാലും അവന്റെ കൺകുളുർമക്ക്- മനസ്സന്തോഷത്തിന് -വേണ്ടി അവരുടെ പദവി അവന്റെ പദവിയിലേക്ക് അല്ലാഹു ഉയർത്തിക്കൊടുക്കുംഎന്ന് പറഞ്ഞു കൊണ്ട് ഇബ്നു അബ്ബാസ് (റ) ഈ ക്വുർആൻ വചനം അതിന് തെളിവായി ഓതുകയുണ്ടായി. (ابن جرير وابن ابي حاتم والبزار وغيرهم)

മാതാപിതാക്കൾ എത്ര ഉന്നത പദവിക്കാരായിരുന്നാലും ശരി, അക്കാരണം കൊണ്ട് അവിശ്വാസികളും ദുർന്നടപ്പുകാരുമായ അവരുടെ മക്കൾക്കോ, അല്ലെങ്കിൽ മറിച്ചോ യാതൊരു രക്ഷയും കിട്ടുകയില്ലെന്നും, അവനവൻ ചെയ്ത കുറ്റത്തിന് അവനവൻമാത്രമാണ് ഉത്തരവാദിയെന്നും, ഓരോരുത്തന്റെ കടമ അവനവൻ തന്നെ നിർവ്വഹിക്കേണ്ടതുണ്ടെന്നും ക്വുർആൻ പലപ്പോഴും വ്യക്തമായി പ്രസ്താവിക്കാറുള്ളതാണ്. كُلُّ امْرِئٍ بِمَا كَسَبَ رَهِين (എല്ലാ മനുഷ്യനും അവൻ സമ്പാദിച്ചതിന് പണയമാണ്) എന്ന വാക്യവും അതാണ് ഉണർത്തുന്നത്. വാങ്ങിയ കടം കൊടുത്തുതീർക്കാത്തപക്ഷം ആ കടത്തിനുവേണ്ടി പണയംവെക്കപ്പെട്ട വസ്തുവിൽ നിന്നാണല്ലോ അത് ഈടാക്കപ്പെടുക. അതുപോലെ, ഓരോ മനുഷ്യനും അവന്റെ കടമ നിർവ്വഹിക്കാത്ത പക്ഷം അതിന് അവൻതന്നെ ഉത്തരവാദിയാണെന്ന് സാരം. വിശ്വസിക്കുകയും അതോടൊപ്പം നിർബന്ധകടമകൾ നിറവേറ്റുകയും ചെയ്തിട്ടുള്ളവരെ അവരെക്കാൾ ഉന്നതസ്ഥാനം കൈവന്ന തങ്ങളുടെ മാതാപിതാക്കളുടെ സ്ഥാനത്തേക്ക് ഉയർത്തിക്കൊടുക്കുമെന്നേ മേൽപറഞ്ഞതിന് അർത്ഥമുള്ളൂ. മാതാപിതാക്കളോ മക്കളോ ഉന്നതസ്ഥാനക്കാരായതു കൊണ്ട് മറ്റുള്ളവർക്ക് വല്ല രക്ഷയും കൈവരുമായിരുന്നുവെങ്കിൽ, നൂഹ് നബി (അ)യുടെ മകൻ, ഇബ്റാഹീം നബി (അ)യുടെ പിതാവ്, ലൂത്വ് നബി (അ)യുടെ ഭാര്യ, നബി തിരുമേനി ﷺയുടെ പിതൃവ്യൻമാർ മുതലായവർക്ക് രക്ഷ കിട്ടേണ്ടതായിരുന്നുവല്ലോ. താണ പദവിയിലുള്ളവരെ ഉന്നതപദവിയിലേക്ക് ഉയർത്തുന്നത് അല്ലാഹുവിന്റെ ഔദാര്യവും ദയവും (فضل الله) ആണെങ്കിൽ, അവരവരുടെ കുറ്റത്തിന് അവരവരെത്തന്നെ ഉത്തരവാദിയാക്കുന്നത് അവന്റെ നീതിന്യായവ്യവസ്ഥയും (عدل الله) ആകുന്നു. അല്ലാഹു തുടരുന്നു:-

وَأَمْدَدْنَٰهُم بِفَٰكِهَةٍ وَلَحْمٍ مِّمَّا يَشْتَهُونَ ﴿٢٢﴾

**(22) അവർ ആശിക്കുന്നതിൽനിന്നുള്ള പഴവർഗവും, മാംസവും അവർക്ക് നാം (യഥേഷ്ടം) അയച്ചിട്ടു കൊടുക്കുകയും ചെയ്യുന്നതാണ്.**

يَتَنَٰزَعُونَ فِيهَا كَأْسًا لَّا لَغْوٌ فِيهَا وَلَا تَأْثِيمٌ ﴿٢٣﴾

**(23) (മദ്യം നിറക്കപ്പെട്ട) കോപ്പക്ക് അവിടെ അവർ പിടികൂടി (കൈമാറി) ക്കൊണ്ടിരിക്കും. യാതൊരു അനാവശ്യവും അതിലില്ല; കുറ്റകരമായുള്ളതും ഇല്ല.**

﴿٢٤﴾ وَيَطُوفُ عَلَيْهِمْ غِلْمَانٌ لَّهُمْ كَأَنَّهُمْ لُؤْلُؤٌ مَّكْنُونٌ

**﴾24﴿ അവർക്കു വേണ്ടി ബാലൻമാർ അവരിൽ ചുറ്റിത്തിരിഞ്ഞു (സേവനം ചെയ്തു)കൊണ്ടിരിക്കുന്നതാണ്. അവർ [ആ ബാലന്മാർ] ഒളിച്ചുവെക്കപ്പെട്ട മുത്തെന്ന പോലെയിരിക്കും!**

---

بِفَـٰكِهَةٍ അവർക്ക് നാം അയച്ചു (ഇഷ്ടം പോലെ) കൊടുക്കും وَأَمْدَدْنَـٰهُم ﴾22﴿ പഴവർഗത്തെ وَلَحْمٍ മാംസവും مِّمَّا يَشْتَهُونَ അവർക്ക് ആശിക്കുന്ന (ഇച്ഛിക്കുന്ന) തിൽനിന്ന് ﴾23﴿ يَتَنَـٰزَعُونَ അവർ അന്യോന്യം പിടികൂടും, (കൈമാറിക്കൊണ്ടിരിക്കും) فِيهَا അതിൽ, അവിടത്തിൽ كَأْسًا (നിറ) കോപ്പ, കോപ്പക്ക് لَّا لَغْوٌ അനാവശ്യം ഇല്ല فِيهَا അതിൽ وَلَا تَأْثِيمٌ കുറ്റകരവുമില്ല, പാപമുണ്ടാക്കലുമില്ല ﴾24﴿ وَيَطُوفُ ചുറ്റിത്തിരിയുക (ചുറ്റിപ്പറ്റി നിൽക്കുക)യും ചെയ്യും عَلَيْهِمْ അവരിൽ غِلْمَانٌ ബാലന്മാർ, ആൺകുട്ടികൾ لَّهُمْ അവരുടെ, അവർക്കുവേണ്ടിയുള്ള كَأَنَّهُمْ അവരാണെന്ന പോലെയിരിക്കും لُؤْلُؤٌ മുത്ത് مَّكْنُونٌ (ചിപ്പിയിൽ) ഒളിച്ച് (സൂക്ഷിച്ചു) വെക്കപ്പെട്ട

---

ലഹരിയും മത്തും ഉണ്ടാക്കുന്നതാണല്ലോ ഇഹത്തിലെ കള്ള്. അനാവശ്യങ്ങളും, അക്രമങ്ങളും കള്ളുകുടിയുടെ കൂടെപ്പിറവിയുമാണ്. സ്വർഗത്തിലെ കള്ള് അത്തരത്തിൽപെട്ടതല്ല. നാമമാത്രസാദൃശ്യമേ അവതമ്മിലുള്ളൂ. ആനന്ദവും സന്തോഷവും ഉളവാക്കുകയല്ലാതെ, യാതൊരുവിധ ദോഷവും അത് നിമിത്തം ഉണ്ടാകുവാനില്ല. കള്ള്കുടിയൻമാർ തമ്മിൽ അടിപിടിയും വഴക്കും പതിവായത് പോലെ, അവിടെ അവർക്കിടയിൽ കശപിശയോ മറ്റോ ഉണ്ടാകുകയില്ല. പക്ഷേ, ആഹ്ലാദത്തോടും സ്നേഹത്തോടുംകൂടി കള്ളുനിറച്ച കോപ്പകൾക്കുവേണ്ടി- ഞാൻ ആദ്യം ഞാൻ ആദ്യം എന്ന ഭാവത്തിൽ- തമാശയായി അവർ പിടികൂടിയും കൈമാറിയുംകൊണ്ടിരിക്കും. അവർക്കുവേണ്ടുന്ന സേവനങ്ങൾ നടത്തുവാൻവേണ്ടി സ്വർഗീയ ബാലൻമാർ അവരെ ചുറ്റിപ്പറ്റിക്കൊണ്ട് സദാ തയ്യാറുണ്ടായിരിക്കും. കേവലം ഭൃത്യൻമാരായ ആ ബാലൻമാരാകട്ടെ, ചിപ്പികളിൽ ഭദ്രമായി സൂക്ഷിക്കപ്പെട്ടിരുന്ന മുത്തുമണികൾ പുറത്തെടുത്തതാണെന്ന് തോന്നുമാറ് അത്രയും വടിവും, വെടുപ്പും, സൗന്ദര്യവും തികഞ്ഞവരായിരിക്കും.ഭൃത്യൻമാരുടെ ഉപമ ഇതാണെങ്കിൽ, അവരുടെ യജമാനൻമാരുടെ ഉപമ എന്തായിരിക്കും? അതെ, -ഒരു ഹദീഥിൽ നിവേദനം ചെയ്യപ്പെട്ടതുപോലെ- പൗർണമിയുടെ രാത്രിയിലെ ചന്ദ്രനും, ഇതര നക്ഷത്രങ്ങളും തമ്മിലുള്ള വ്യത്യാസം കണക്കെയിരിക്കും. (حكاه ابن جرير وابن المنذر) ഈ ബാലൻമാരെപ്പറ്റി 56: 17-18; 76 : 19 മുതലായ സ്ഥലങ്ങളിലും അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത് കാണാം. അടുത്തവചനങ്ങളിൽ സ്വർഗക്കാർ തമ്മിൽ നടക്കുന്ന ചില സംഭാഷണങ്ങളെയും സന്തോഷസല്ലാപങ്ങളെയും ചൂണ്ടിക്കാട്ടുന്നു;-

وَأَقْبَلَ بَعْضُهُمْ عَلَىٰ بَعْضٍ يَتَسَآءَلُونَ ﴿٢٥﴾

**﴿25﴾** അവർ പരസ്പരം (പലതും) ചോദിച്ചുകൊണ്ട് ചിലർ ചിലരുടെനേരെ മുന്നിട്ടുവരും.

قَالُوٓاْ إِنَّا كُنَّا قَبْلُ فِىٓ أَهْلِنَا مُشْفِقِينَ ﴿٢٦﴾

**﴿26﴾** അവർ പറയും; നാം, മുമ്പ് നമ്മുടെ കുടുംബത്തിലായിരിക്കെ ഭയപ്പെട്ടുകൊണ്ടിരിക്കുന്നവരായിരുന്നു.

فَمَنَّ ٱللَّهُ عَلَيْنَا وَوَقَىٰنَا عَذَابَ ٱلسَّمُومِ ﴿٢٧﴾

**﴿27﴾** അതിനാൽ അല്ലാഹു നമ്മളിൽ (ദയാ) ദാക്ഷിണ്യം ചെയ്തു; സുഷിരങ്ങളിൽ കടന്നുചെല്ലുന്ന (അത്യുഷ്ണമായ) അഗ്നിശിക്ഷയിൽനിന്ന് അവൻ നമ്മെ കാത്തുതരുകയും ചെയ്തു.

إِنَّا كُنَّا مِن قَبْلُ نَدْعُوهُ ۖ إِنَّهُۥ هُوَ ٱلْبَرُّ ٱلرَّحِيمُ ﴿٢٨﴾

**﴿28﴾** നാം മുമ്പേ അവനെ (വിളിച്ചു) പ്രാർത്ഥിക്കുമായിരുന്നു. നിശ്ചയമായും, അവൻതന്നെ പുണ്യം നൽകുന്നവനും, കരുണാനിധിയുമായുള്ളവൻ.

---

**﴿25﴾** وَأَقْبَلَ മുന്നിടും, മുമ്പോട്ട്വരും, നേരിടും بَعْضُهُمْ അവരിൽ ചിലർ عَلَىٰ بَعْضٍ ചിലരുടെ നേരെ, ചിലരുടെ മേൽ يَتَسَآءَلُونَ പരസ്പരം ചോദിച്ചുകൊണ്ട് **﴿26﴾** قَالُوٓاْ അവർ പറയും إِنَّا كُنَّا നിശ്ചയമായും നാമായിരുന്നു قَبْلُ മുമ്പ് فِىٓ أَهْلِنَا നമ്മുടെ കുടുംബത്തിൽ, സ്വന്തക്കാരിലായപ്പോൾ مُشْفِقِينَ ഭയപ്പെട്ടവർ, പേടിക്കുന്നവർ **﴿27﴾** فَمَنَّ ٱللَّهُ അതിനാൽ (എന്നാൽ) അല്ലാഹു ദാക്ഷിണ്യം (ദയവ്, ഉപകാരം) ചെയ്ത് عَلَيْنَا നമ്മുടെമേൽ وَوَقَىٰنَا അവൻ നമ്മെ കാക്കുകയും ചെയ്തു عَذَابَ ശിക്ഷയെ, ശിക്ഷയിൽനിന്ന് ٱلسَّمُومِ സുഷിരങ്ങളിൽകൂടി പ്രവേശിക്കുന്നതിന്റെ (അത്യുഷ്ണമായ അഗ്നിയുടെ) **﴿28﴾** إِنَّا كُنَّا നാം ആയിരുന്നു مِن قَبْلُ മുമ്പ്, മുമ്പേ نَدْعُوهُ നാമവനെ വിളിച്ചിരുന്നു إِنَّهُۥ هُوَ നിശ്ചയമായും അവൻ തന്നെ ٱلْبَرُّ പുണ്യം (ഗുണം, നന്മ) ചെയ്യുന്നവൻ ٱلرَّحِيمُ കരുണാനിധിയായ

---

അവർ അന്യോന്യം പലതും സംസാരിച്ചും ചോദ്യോത്തരങ്ങൾ നടത്തിയും കൊണ്ടിരിക്കുമ്പോൾ, തങ്ങൾ ഐഹികജീവിതത്തിൽ തങ്ങളുടെ സ്വന്തക്കാർക്കി

ടയിൽ കഴിഞ്ഞുകൂടിയ കാലത്ത് അല്ലാഹുവിനെ ഭയന്നും, അവന്റെ ശിക്ഷയെ പേടിച്ചും, അവനെ വിളിച്ചു പ്രാർത്ഥിച്ചും കൊണ്ടിരുന്നതിന്റെ ഫലമായിട്ടാണ് തങ്ങൾക്ക് ഈ ഉന്നതപദവികളെല്ലാം ലഭിച്ചതെന്ന് അനുസ്മരിച്ചു സന്തോഷിക്കുകയാണ്. സജ്ജനങ്ങളുടെയും ദുർജ്ജനങ്ങളുടെയും പര്യവസാനങ്ങൾ വിവരിച്ചശേഷം അല്ലാഹു നബി ﷺയെ അഭിമുഖീകരിച്ചു പറയുന്നു;

## വിഭാഗം- 2

فَذَكِّرْ فَمَآ أَنتَ بِنِعْمَتِ رَبِّكَ بِكَاهِنٍ وَلَا مَجْنُونٍ ﴿٢٩﴾

**﴾29﴿ ആകയാൽ, (നബിയേ) നീ ഓർമിപ്പിക്കുക ഉൽബോധനം ചെയ്യുക. എന്നാൽ, നിന്റെ റബ്ബിന്റെ അനുഗ്രഹംകൊണ്ട് നീ ഒരു പ്രശ്നക്കാരനുമല്ല, ഭ്രാന്തനുമല്ല.**

---

﴾29﴿ فَذَكِّرْ ആകയാൽ നീ ഓർമിപ്പിക്കുക, ഉപദേശിക്കുക فَمَآ أَنتَ എന്നാൽ നീ അല്ല بِنِعْمَتِ رَبِّكَ നിന്റെ റബ്ബിന്റെ അനുഗ്രഹംകൊണ്ട് بِكَاهِنٍ പ്രശ്നക്കാരൻ وَلَا مَجْنُونٍ ഭ്രാന്തനുമല്ല

---

സ്ഥിതിഗതികളുടെ യാഥാർത്ഥ്യം മുകളിൽ വിവരിച്ചതാണ്. എന്നിരിക്കെ, സത്യനിഷേധികളുടെ ആരോപണങ്ങളുടെയും പരസ്പരവിരുദ്ധങ്ങളായ പ്രസ്താവനകളുടെയും നേരെ കണ്ണടച്ചുകൊണ്ട് സത്യപ്രബോധനം തുടർന്നുകൊള്ളുവാനും അല്ലാഹുവിന്റെ അനുഗ്രഹംകൊണ്ട് അവയിൽ നിന്നെല്ലാം നബി ﷺ പരിശുദ്ധനാണെന്ന് സമാധാനിച്ചുകൊള്ളുവാനും അല്ലാഹു തിരുമേനിയെ ഉപദേശിക്കുകയാണ്. അല്ലാഹുവിന്റെ ഏകത്വം, നബി ﷺയുടെ പ്രവാചകത്വം, പരലോകജീവിതം എന്നീ മൂന്ന് വിഷയങ്ങളാണല്ലോ അവിശ്വാസികളെ ഏറ്റവും അരിശം കൊള്ളിക്കുന്ന മൗലികപ്രധാനമായ വിഷയങ്ങൾ. ഇവയെ സംബന്ധിച്ചാണ് ശത്രുക്കളിൽനിന്ന് പ്രകടമാകാറുള്ള പേക്കൂത്തുകളധികവും. അവയിൽ പലതും എടുത്തുദ്ധരിച്ചുകൊണ്ട് അടുത്ത കുറെ വചനങ്ങളിൽ അല്ലാഹു അവർക്ക് കനത്ത താക്കീതുകൾ നൽകുകയും, അവരെ വെല്ലുവിളിക്കുകയും ചെയ്യുന്നു. മർക്കടമുഷ്ടിയും, ധിക്കാരമനഃസ്ഥിതിയും കൈമുതലായി സ്വീകരിച്ചിട്ടില്ലാത്ത ഏവരുടെയും ഹൃദയങ്ങളിലേക്ക് തുളഞ്ഞുകയറുന്ന ചോദ്യങ്ങൾ! വീണ്ടുവിചാരമുള്ളവരെ രോമാഞ്ചം കൊള്ളിക്കുന്ന വാചകങ്ങൾ! ചിന്താശക്തിയുള്ളവരെ ഇരുത്തിച്ചിന്തിപ്പിക്കുന്ന പ്രസ്താവനകൾ! അല്ലാഹു ചോദിക്കുന്നു:-

أَمْ يَقُولُونَ شَاعِرٌ نَّتَرَبَّصُ بِهِۦ رَيْبَ ٱلْمَنُونِ ﴿٣٠﴾

**﴾30﴿ അതല്ല, അവർ പറയുന്നുവോ: (അവൻ) ഒരു കവിയാണ്; അവനിൽ കാല (വിപ)ത്തിന്റെ ആശങ്ക (ബാധിക്കുന്നത്) നമുക്ക് കാത്തിരിക്കാം എന്ന്?!**

قُلْ تَرَبَّصُوا۟ فَإِنِّى مَعَكُم مِّنَ ٱلْمُتَرَبِّصِينَ ﴿٣١﴾

**《31》പറയുക: നിങ്ങൾ കാത്തിരുന്നുകൊള്ളുവിൻ!- എന്നാൽ നിശ്ചയമായും ഞാനും നിങ്ങളോടൊപ്പം കാത്തിരിക്കുന്നവരിൽ പെട്ടവനാണ്.**

---

《30》 أَمْ അതല്ല, അഥവാ, അല്ലെങ്കിൽ, ഒരു പക്ഷേ (ആണോ) يَقُولُون അവർ പറയുന്നു (വോ) شَاعِر കവിയാണ് (എന്ന്) نَّتَرَبَّصُ بِهِۦ അവനിൽ നാം പ്രതീക്ഷിക്കുന്നു, നമുക്ക് കാത്തിരിക്കാം رَيْب ആ ശങ്കയെ (വിപത്തിനെ) ٱلْمَنُونِ കാലത്തിന്റെ, മരണത്തിന്റെ 《31》 قُلْ നീ പറയുക تَرَبَّصُوا നിങ്ങൾ പ്രതീക്ഷിക്കു(കാത്തിരിക്കു)വിൻ فَإِنِّى مَعَكُم എന്നാൽ ഞാൻ നിങ്ങളൊന്നിച്ച് مِّنَ ٱلْمُتَرَبِّصِينَ കാത്തിരിക്കുന്ന (പ്രതീക്ഷിക്കുന്ന)വരിൽ പെട്ടവനാണ്.

---

മുഹമ്മദ് ജോൽസ്യക്കാരനാണ്, പ്രശ്നക്കാരനാണ്, ഭ്രാന്തനാണ് എന്നൊക്കെ പറയുന്ന അതേ നാവുകൾ ചിലപ്പോൾ ഇങ്ങനെ പറയും: അവൻ ഒരു കവിയാണ്; ഏതെങ്കിലും കാലവിപത്തുകളിൽപെട്ടു ഏറെത്താമസിയാതെ അവന്റെ കഥ അവസാനിച്ചുകൊള്ളും; അപ്പോൾ നമുക്ക് അവനെകൊണ്ടുള്ള ശല്യവും ഇല്ലാതാകും; അതുവരെ നാം കാത്തിരിക്കുക എന്നൊക്കെ. ഇതിന് ഇങ്ങനെ മറുപടി പറയുവാൻ അല്ലാഹു നബി ﷺയോട് പറയുന്നു; എന്റെ നാശം നിങ്ങൾ കാത്തിരിക്കുന്നതുപോലെ നിങ്ങളുടെ നാശം ഞാനും കാത്തിരിക്കുന്നു. ഇവയിൽ ഏതാണ് സംഭവിക്കുവാൻ പോകുന്നതെന്ന് നമുക്ക് കണ്ടറിയാമല്ലോ.

أَمْ تَأْمُرُهُمْ أَحْلَـٰمُهُم بِهَـٰذَآ ۚ أَمْ هُمْ قَوْمٌ طَاغُونَ ﴿٣٢﴾

**《32》 അതല്ല, അവരുടെ ബുദ്ധികൾ അവരോട് ഇപ്രകാരം കൽപിക്കുകയാണോ?! അതല്ല, അവർ ക്രമംതെറ്റിയ (ധിക്കാരികളായ) ഒരു ജനതയാണോ?!**

أَمْ يَقُولُونَ تَقَوَّلَهُۥ ۚ بَل لَّا يُؤْمِنُونَ ﴿٣٣﴾

**《33》 അതല്ല, അവർ പറയുന്നുവോ: അവനത് (സ്വയം കെട്ടി) പറഞ്ഞുണ്ടാക്കിയിരിക്കുകയാണ് എന്ന്?! പക്ഷേ, അവർ വിശ്വസിക്കുന്നില്ല. [അതാണ് ഇതിനൊക്കെ കാരണം.]**

فَلْيَأْتُوا۟ بِحَدِيثٍ مِّثْلِهِۦٓ إِن كَانُوا۟ صَـٰدِقِينَ ﴿٣٤﴾

**《34》 എന്നാൽ, (അങ്ങനെയാണെങ്കിൽ) ഇതുപോലുള്ള ഒരു വൃത്താന്തം അവർ കൊണ്ടുവരട്ടെ. അവർ സത്യവാൻമാരാണെങ്കിൽ!**

﴾32﴿ أَمْ تَأْمُرُهُمْ അതല്ല അവരോട് കൽപിക്കുന്നുവോ أَحْلَـٰمُهُم അവരുടെ ബുദ്ധികൾ بِهَـٰذَآ ഇതിന്, ഇതുകൊണ്ട് أَمْ هُمْ അതല്ല അവർ قَوْمٌ طَاغُونَ അതിക്രമി (ധിക്കാരി)കളായ ഒരു ജനത(യാണോ)﴾33﴿ أَمْ يَقُولُونَ അതല്ല അവർ പറയുന്നുവോ تَقَوَّلَهُۥ അവൻ അത് (കെട്ടി) പറഞ്ഞുണ്ടാക്കി بَل പക്ഷേ, എങ്കിലും, എന്നാൽ لَّا يُؤْمِنُونَ അവർ വിശ്വസിക്കുന്നില്ല ﴾34﴿ فَلْيَأْتُوا۟ എന്നാലവർ വരട്ടെ بِحَدِيثٍ ഒരു വൃത്താന്തംകൊണ്ട്, വർത്തമാനവുമായി مِّثْلِهِۦٓ അതുപോലെയുള്ള إِن كَانُوا۟ അവരാണെങ്കിൽ صَـٰدِقِينَ സത്യം പറയുന്നവർ

നബി ﷺ സ്വയം കെട്ടിപ്പറയുന്നതാണ് ക്വുർആൻ എന്ന് അവർ വാദിക്കുന്നുവെങ്കിൽ- യഥാർത്ഥത്തിൽ അവരങ്ങിനെ വാദിക്കുന്നുണ്ട്- അതുപോലെ ഒന്ന് അവർ കൊണ്ടുവരട്ടെ. അവർ പറയുന്നത് സത്യമാണെങ്കിൽ അതൊന്ന് കാണാമല്ലോ എന്ന് അവരെ വെല്ലുവിളിക്കുകയാണ്. ക്വുർആന്ന് സമമായ ഒരു ഗ്രന്ഥം കൊണ്ടുവരുവാൻ ക്വുർആൻ പരസ്യമായി ഒന്നിലധികം പ്രാവശ്യം വെല്ലുവിളിക്കുകയും, അതവർക്ക് സാദ്ധ്യമല്ലെന്ന് ഉറപ്പിച്ചു പറയുകയും ചെയ്തിട്ടുള്ളതാണല്ലോ.

أَمْ خُلِقُوا۟ مِنْ غَيْرِ شَىْءٍ أَمْ هُمُ ٱلْخَـٰلِقُونَ ﴿٣٥﴾

**﴾35﴿ അതല്ല, യാതൊരു വസ്തുവും ഇല്ലാതെ, അവർ (സ്വയം അങ്ങ്) സൃഷ്ടിക്കപ്പെട്ടിരിക്കുകയാണോ?! അതല്ല, അവർ തന്നെയാണോ സ്രഷ്ടാക്കൾ?!**

﴾35﴿ أَمْ خُلِقُوا۟ അതല്ല അവർ സൃഷ്ടിക്കപ്പെട്ടിരിക്കുന്നുവോ مِنْ غَيْرِ شَىْءٍ യാതൊരു വസ്തുവുമില്ലാതെ أَمْ هُمُ അതല്ല അവരോ ٱلْخَـٰلِقُونَ സ്രഷ്ടാക്കൾ

ഏതൊരു നിരീശ്വരവാദിയെയും- അവന്ന് ബുദ്ധിയും മനഃസാക്ഷിയുമുണ്ടെങ്കിൽ- ഉത്തരം മുട്ടിക്കുന്ന ചോദ്യമാണ് ഈ വചനത്തിലുള്ളത്. മനുഷ്യന്റെ- മനുഷ്യന്റെ മാത്രമല്ല എല്ലാ വസ്തുക്കളുടെയും തന്നെ- ഉൽഭവത്തെക്കുറിച്ച് ഒരു പ്രകൃതിവാദി എത്രതന്നെ സമർത്ഥിച്ചാലും, അതിന്റെ അവസാനം അതൊരു പരമ ശൂന്യാവസ്ഥയിൽ ചെന്നവസാനിക്കാതെ നിവൃത്തിയില്ല. പരമശൂന്യതയിൽ നിന്ന് അസ്തിത്വം നൽകിയ ഒരു സൃഷ്ടികർത്താവ് അനിവാര്യമാണ് എന്ന് അവൻ സമ്മതിക്കേണ്ടിവരും. സമ്മതിക്കാത്തപക്ഷം, അത് സ്വയം ഉണ്ടായതാണെന്ന് അവൻ ശഠിക്കേണ്ടിവരും. അങ്ങനെയാണെങ്കിൽ ഈ ലോകത്ത് ചില വസ്തുക്കൾ പ്രകൃതിപരമായ കാര്യകാരണ ബന്ധങ്ങളാൽ രൂപം കൊണ്ടതും മറ്റ് ചിലത് യാതൊരു കാരണവും കൂടാതെ സ്വയം രൂപം പൂണ്ടതുമാണെന്ന് വിശേഷബുദ്ധിയുണ്ടെങ്കിൽ- അവൻ സമ്മതിക്കാതിരിക്കുവാൻ നിർവ്വാഹമില്ല.

അതോടെ പ്രകൃതിയാണ് എല്ലാറ്റിന്റെയും കർത്താവ് എന്നുള്ള അവന്റെ വാദം പൊളിയുന്നു.

أَمْ خَلَقُوا۟ ٱلسَّمَٰوَٰتِ وَٱلْأَرْضَ ۚ بَل لَّا يُوقِنُونَ ﴿٣٦﴾

**﴾36﴿ അതല്ല, ആകാശങ്ങളെയും, ഭൂമിയെയും അവർ സൃഷ്ടിച്ചിരിക്കുകയാണോ?! പക്ഷേ, (അതൊന്നുമല്ല) അവർ (ഒന്നും) ദൃഢമായി വിശ്വസിക്കുന്നില്ല.**

أَمْ عِندَهُمْ خَزَآئِنُ رَبِّكَ أَمْ هُمُ ٱلْمُصَيْطِرُونَ ﴿٣٧﴾

**﴾37﴿ അതല്ല, നിന്റെ റബ്ബിന്റെ ഖജാനകൾ അവരുടെ പക്കലാണോ?! അതല്ല, അവരാണോ അധികാരം നടത്തുന്നവർ?!**

---

﴾36﴿ أَمْ خَلَقُوا۟ അതല്ല അവർ സൃഷ്ടിച്ചുവോ ٱلسَّمَٰوَٰتِ وَٱلْأَرْضَ ആകാശങ്ങളും ഭൂമിയും بَل പക്ഷേ لَّا يُوقِنُونَ അവർ ഉറപ്പിക്കുന്നില്ല, ദൃഢമായി വിശ്വസിക്കുന്നില്ല ﴾37﴿ أَمْ عِندَهُمْ അതല്ല അവരുടെ അടുക്കലാണോ, പക്കലുണ്ടോ خَزَآئِنُ ഭണ്ഡാരങ്ങൾ, ഖജനാക്കൾ رَبِّكَ നിന്റെ റബ്ബിന്റെ أَمْ هُمُ അതല്ല അവരോ, അവരാണോ ٱلْمُصَيْطِرُون അധികാരം നടത്തുന്നവർ, മികച്ച് നിൽക്കുന്നവർ

---

ജുബൈറുബ്നു മുത്ഇം (جبير بن مطعم –رض) പറയുകയാണ്: മഗ്‌രിബ് നമസ്കാരത്തിൽ നബി ﷺ സൂ: ത്വൂർ ഓതുന്നത് ഞാൻ കേൾക്കയുണ്ടായി. അവിടുന്ന് أم خلقوا എന്ന് തുടങ്ങി المسيطرون വരെ, (35, 36, 37 വചനങ്ങൾ) എത്തിയപ്പോൾ എന്റെ ഹൃദയം പറന്നുപോകാറായി.(ബു: മു.) അവയിലടങ്ങിയ ചോദ്യങ്ങൾ കേട്ട് അദ്ദേഹം സ്തംഭിച്ചുപോയി എന്ന് അർത്ഥം. ബദ്ർയുദ്ധത്തിൽ ചിറപിടിക്കപ്പെട്ടവർക്ക്‌വേണ്ടി മോചനമൂല്യം കൊടുക്കുവാനായി മദീനഃയിൽ വന്നതായിരുന്നു അന്ന് ജുബൈർ (റ). അന്ന് അദ്ദേഹം വിശ്വസിച്ചിട്ടുണ്ടായിരുന്നില്ല. അദ്ദേഹം പിന്നീട് വിശ്വസിക്കുവാനുള്ള ഒരു കാരണം അതായിരുന്നു. المصيطرون എന്ന വാക്ക് സ്വാദിന് പകരം സീൻ(ചേർത്ത്) المسيطرون എന്നും വായനയുണ്ട്. അർത്ഥത്തിൽ മാറ്റമില്ല.

أَمْ لَهُمْ سُلَّمٌ يَسْتَمِعُونَ فِيهِ ۖ فَلْيَأْتِ مُسْتَمِعُهُم بِسُلْطَٰنٍ مُّبِينٍ ﴿٣٨﴾

**﴾38﴿ അതല്ല, തങ്ങൾക്ക് (കയറിച്ചെന്ന്) ചെവികൊടുത്തു കേൾക്കാവുന്ന വല്ല കോണിയും അവർക്കുണ്ടോ?! എന്നാൽ, അവരിൽ ചെവികൊടുത്തു കേൾക്കുന്നവൻ വ്യക്തമായ ഒരു (അധികൃത) ലക്ഷ്യം കൊണ്ടുവരട്ടെ!**

《38》 أَمْ لَهُمْ അതല്ല അവർക്കുണ്ടോ سُلَّمٌ വല്ല കോണിയും, ഏണി يَسْتَمِعُونَ അവർ ചെവി (ശ്രദ്ധ) കൊടുത്തു കേൾക്കും, കേൾക്കാവുന്ന فِيهِ അതിൽ (കേറിക്കൊണ്ട്) فَلْيَأْتِ എന്നാൽ വരട്ടെ مُسْتَمِعُهُم അവരിൽ ചെവികൊടു(ത്തു കേൾ)ക്കുന്നവൻ بِسُلْطَٰنٍ ഒരു (അധികൃതമായ) ലക്ഷ്യവും കൊണ്ട്, രേഖയുമായി مُّبِينٍ വ്യക്തമായ

---

ആകാശത്ത് കയറിച്ചെന്ന് അവിടെ നടക്കുന്ന ഉപരിലോകവാർത്തകൾ കേട്ട് മനസ്സിലാക്കിപ്പോരുവാനുള്ള വല്ല കോണിയും- അഥവാ മാർഗവും- അവർക്കുണ്ടെന്നും, അതുവഴി നബി ﷺ പറയുന്നത് കളവാണെന്ന് തെളിയിക്കുന്ന അധികൃതമായ രേഖ അവരുടെ പക്കലുണ്ടെന്നും അവർ വാദിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ ആ രേഖയൊന്ന് കാണട്ടെ എന്ന് സാരം. മനുഷ്യനെ സംബന്ധിച്ചിടത്തോളം ആകാശത്തേക്ക് കോണിവെച്ചോ മറ്റോ കയറിച്ചെല്ലുവാൻ സാദ്ധ്യമല്ലെന്ന് വ്യക്തമാണ്. ജിന്ന്വർഗത്തെക്കുറിച്ച് പറയുകയാണെങ്കിൽ, നബി ﷺയുടെ ആഗമനത്തോടുകൂടി അവർക്കും ആകാശത്തേക്കുള്ള പ്രവേശനം മുടക്കപ്പെട്ടിരിക്കുന്നു. എനി, മനുഷ്യർക്കോ ജിന്നുകൾക്കോ ഏതെങ്കിലും വിധേന ആകാശത്തേക്ക് കയറിപ്പോകാമെന്ന് സങ്കൽപിച്ചാൽ പോലും ഈ സത്യനിഷേധികളുടെ വാദം ശരിവെക്കുന്ന തെളിവ് അവർക്ക് എവിടെനിന്ന് കിട്ടുവാനാണ്?!

മുൻകാലത്ത് പിശാചുക്കൾ ആകാശത്തേക്ക് കയറിച്ചെന്ന് മലക്കുകളിൽ നിന്ന് ചില വാർത്തകൾ കട്ടുകേട്ടിരുന്നുവെന്നും, നബി ﷺയുടെ പ്രവാചകത്വത്തോടുകൂടി അത് നിശ്ശേഷം മുടക്കപ്പെട്ടിരിക്കുകയാണെന്നുമുള്ള യാഥാർത്ഥ്യത്തെ നിഷേധിക്കുകയും, അതിനെപ്പറ്റി ക്വുർആൻ ഒന്നിലധികം സ്ഥലത്ത് വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതിന് ദുർവ്യാഖ്യാനങ്ങൾ നൽകി തൃപ്തി അടയുകയും ചെയ്യുന്നവർ ഈ ആയത്ത് അവർക്കൊരു തെളിവായി ചൂണ്ടിക്കാട്ടാറുണ്ട്. ഇത് അവർക്ക് തെളിവാകുന്നില്ലെന്ന് മേൽ വിവരിച്ചതിൽനിന്ന് മനസ്സിലാക്കാം. ഈ വിഷയകമായി സൂ: ഹിജ്റിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ നാം വേണ്ടത്ര വിവരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ കൂടുതലൊന്നും പറയേണ്ടുന്ന ആവശ്യമില്ല.

أَمْ لَهُ ٱلْبَنَٰتُ وَلَكُمُ ٱلْبَنُونَ ﴿٣٩﴾

**《39》അതല്ല, അവന് [അല്ലാഹുവിന്] പെൺമക്കളും, നിങ്ങൾക്ക് ആൺമക്കളുമാണോ ഉള്ളത്?!**

---

《39》 أَمْ لَهُ അതല്ല അവനാണോ, അവനുണ്ടോ ٱلْبَنَٰتُ പെൺമക്കൾ وَلَكُم നിങ്ങൾക്ക്, നിങ്ങൾക്കോ ٱلْبَنُونَ ആൺമക്കളും

മലക്കുകൾ അല്ലാഹുവിന്റെ പെൺമക്കളാണെന്ന് പറയുകയും, അതേസമയത്ത് തങ്ങൾക്ക് പെൺമക്കളുണ്ടാകുന്നപക്ഷം ക്ഷുഭിതരാകുകയും അവരെ കൊന്നുകളയുവാൻപോലും ധൃഷ്ടരാകുകയും ചെയ്യുന്ന മുശ്‌രിക്കുകളെ ഉന്നം വെച്ചുകൊണ്ടുള്ളതാണ് ഈ ചോദ്യം

أَمۡ تَسۡـَٔلُهُمۡ أَجۡرٗا فَهُم مِّن مَّغۡرَمٖ مُّثۡقَلُونَ ﴿٤٠﴾

**﴾40﴿ അതല്ല, (നബിയേ) അവരോട് നീ വല്ല പ്രതിഫലവും ചോദിച്ചിട്ട് (അത്മൂലം) അവർ കടബാധ്യതയാൽ ഭാരപ്പെട്ടിരിക്കുന്നവരാണോ?**

---

﴾41﴿ أَمۡ تَسۡـَٔلُهُمۡ അതല്ല നീ അവരോട് ചോദിക്കുന്നുവോ أَجۡرٗا വല്ല പ്രതിഫലവും فَهُم എന്നിട്ട് (അതിനാൽ) അവർ مِّن مَّغۡرَمٖ കടബാധ്യതയിൽ مُّثۡقَلُونَ ഭാരപ്പെട്ടവരാകുന്നു(വോ)

---

നബി ﷺ പ്രബോധനം ചെയ്യുന്ന തത്വങ്ങളെല്ലാം സ്പഷ്ടമായ യാഥാർത്ഥ്യങ്ങളായിരുന്നിട്ടും അവർ നബി ﷺയെ പിൻപറ്റാതിരിക്കുന്നത് കാണുമ്പോൾ, ഒരു പക്ഷേ ആ പ്രബോധനത്തിന്റെ പേരിൽ നബി ﷺ അവരോട് വമ്പിച്ച വല്ല പ്രതിഫലവും ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്നുണ്ടെന്നും, അങ്ങനെ അവർക്ക് താങ്ങാനാവാത്ത സാമ്പത്തിക ബാദ്ധ്യത ഏൽക്കേണ്ടിവന്നിട്ടുണ്ടെന്നും, അതുകൊണ്ടാണവർ നബി ﷺയെ പിൻപറ്റാൻ വൈമനസ്യം കാണിക്കുന്നതെന്നും തോന്നിപ്പോകും! അങ്ങനെ വല്ലതും ഉണ്ടോ എന്നാണ് ചോദ്യം. അഥവാ അത്രക്കും ശോചനീയമാണവരുടെ നില എന്ന് താല്പര്യം.

أَمۡ عِندَهُمُ ٱلۡغَيۡبُ فَهُمۡ يَكۡتُبُونَ ﴿٤١﴾

**﴾41﴿ അതല്ല, അദൃശ്യജ്ഞാനം അവരുടെ അടുക്കൽ ഉണ്ടായിട്ട് അവർ (അത്) എഴുതുന്നുവോ?! [അതനുസരിച്ചാണോ അവരുടെ ഈ പ്രവർത്തനങ്ങൾ?!]**

أَمۡ يُرِيدُونَ كَيۡدٗاۖ فَٱلَّذِينَ كَفَرُواْ هُمُ ٱلۡمَكِيدُونَ ﴿٤٢﴾

**﴾42﴿ അതല്ല, അവർ വല്ല തന്ത്രവും (നടത്തുവാൻ) ഉദ്ദേശിക്കുന്നുവോ?! എന്നാൽ, (ആ) അവിശ്വസിച്ചിട്ടുള്ളവർ തന്നെയാണ് തന്ത്രത്തിലകപ്പെടുന്നവർ.**

﴾41﴿ أَمْ عِندَهُمُ അതല്ല അവരുടെ പക്കലുണ്ടോ ٱلْغَيْبُ അദൃശ്യജ്ഞാനം, (മറഞ്ഞവിവരം) فَهُمْ എന്നിട്ടവർ يَكْتُبُونَ എഴുതുക(യാണോ), എഴുതുന്നു(വോ) ﴾42﴿ أَمْ يُرِيدُونَ അതല്ല അവർ ഉദ്ദേശിക്കുന്നുവോ كَيْدًا വല്ല തന്ത്രവും, ഉപായവും, ചതിയും فَٱلَّذِينَ كَفَرُوا۟ എന്നാൽ അവിശ്വസിച്ചിട്ടുള്ളവർ هُمُ അവർ തന്നെയാണ് ٱلْمَكِيدُونَ തന്ത്രത്തിലകപ്പെടുന്നവർ (തന്ത്രം പിണയുന്നവർ)

ഏതെങ്കിലും കുയുക്തിയും, കുതന്ത്രവും ഉപയോഗിച്ച് സത്യപ്രബോധനം തടസ്സപ്പെടുത്തിക്കളയാമെന്ന് അവർക്ക് ഭാവമുണ്ടെങ്കിൽ, അതിനവർ മിനക്കെടേണ്ടാ അതവർക്ക് തന്നെയാണ് ആപത്തായിത്തീരുക എന്ന് താൽപര്യം. ഉദാഹരണമായി; ഹിജ്റഃയുടെ മുമ്പ് അവതരിച്ചതാണ് ഈ അദ്ധ്യായം. നബി ﷺ ഹിജ്റഃ പുറപ്പെട്ട ആ രാത്രി നബി ﷺയെ കൊലപ്പെടുത്തുവാൻ അവർ ഗൂഢമായി പരിപാടിയിട്ടു വീടുവളഞ്ഞതും, തിരുമേനി അല്ലാഹുവിന്റെ കാവൽകൊണ്ട് രക്ഷപ്പെട്ടതും പ്രസിദ്ധമാണ്. രണ്ടുവർഷം കഴിഞ്ഞപ്പോഴേക്കും ആ വമ്പൻമാരെല്ലാം ബദ്റിൽവെച്ച് അത്ഭുതകരമാംവണ്ണം കൊല്ലപ്പെടുകയും ചെയ്തു.

أَمْ لَهُمْ إِلَٰهٌ غَيْرُ ٱللَّهِ ۚ سُبْحَٰنَ ٱللَّهِ عَمَّا يُشْرِكُونَ ﴿٤٣﴾

**﴾43﴿ അതല്ല, അവർക്കുണ്ടോ അല്ലാഹു അല്ലാത്ത വല്ല ആരാധ്യനും [ദൈവവും]?! (ഇല്ല-) അവർ പങ്കുചേർക്കുന്നതിൽനിന്ന് അല്ലാഹു മഹാപരിശുദ്ധൻ!**

﴾43﴿ أَمْ لَهُمْ അതല്ല അവർക്കുണ്ടോ إِلَٰهٌ വല്ല ദൈവവും غَيْرُ ٱللَّهِ അല്ലാഹു അല്ലാത്ത سُبْحَٰنَ ٱللَّهِ അല്ലാഹു മഹാ പരിശുദ്ധൻ عَمَّا يُشْرِكُونَ അവർ പങ്ക് ചേർക്കുന്നതിൽനിന്ന്

ആ മുശ്‌രിക്കുകളുടെ ഹൃദയങ്ങൾ എന്ത്മാത്രം ദുഷിച്ചുപോയിട്ടുണ്ടെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

وَإِن يَرَوْا۟ كِسْفًا مِّنَ ٱلسَّمَآءِ سَاقِطًا يَقُولُوا۟ سَحَابٌ مَّرْكُومٌ ﴿٤٤﴾

**﴾44﴿ ആകാശത്തുനിന്ന് ഒരു കഷ്ണം വീഴുന്നതായി അവർ (നേരിൽ) കാണുന്നതായാലും അവർ പറയും; തട്ടിയിടപ്പെട്ട മേഘമാണ് എന്ന്!**

《44》 وَإِن يَرَوۡا۟ അവർ കാണുന്നതായാലും, കണ്ടാൽ كِسۡفًا ഒരു കഷ്ണം, വല്ല കഷ്ണവും مِّنَ ٱلسَّمَآءِ ആകാശത്തുനിന്ന് سَاقِطًا വീഴുന്നതായി, വീണതായി يَقُولُوا۟ അവർ പറയും سَحَاب മേഘം, മേഘമാണ് مَّرۡكُومٌ അട്ടിയാക്കപ്പെട്ട

എന്നിരിക്കെ അവരെങ്ങിനെ സൻമാർഗം പ്രാപിക്കും?! അതെ, അവർ സത്യത്തിലേക്ക് മടങ്ങുമെന്നുള്ള പ്രതീക്ഷക്ക് പഴുതില്ലാത്തവണ്ണം അവരുടെ ഹൃദയങ്ങൾ കടുത്തുപോയിരിക്കുന്നു!

فَذَرۡهُمۡ حَتَّىٰ يُلَٰقُوا۟ يَوۡمَهُمُ ٱلَّذِى فِيهِ يُصۡعَقُونَ ﴿٤٥﴾

**《45》 ആകയാൽ, (നബിയേ) അവർ ബോധംകെട്ട് (അഥവാ മരണമടഞ്ഞു) പോകുന്ന ആ ദിവസവുമായി അവർ കണ്ട്മുട്ടുന്നതുവരേക്കും അവരെ വിട്ടേക്കുക.**

يَوۡمَ لَا يُغۡنِى عَنۡهُمۡ كَيۡدُهُمۡ شَيۡـًٔا وَلَا هُمۡ يُنصَرُونَ ﴿٤٦﴾

**《46》 അതായത്, അവരുടെ തന്ത്രം ഒട്ടുംതന്നെ അവർക്ക് ഉപകരിക്കാത്ത, അവർ സഹായിക്കപ്പെടുന്നതുമല്ലാത്ത (ആ) ദിവസം!**

وَإِنَّ لِلَّذِينَ ظَلَمُوا۟ عَذَابًا دُونَ ذَٰلِكَ وَلَٰكِنَّ أَكۡثَرَهُمۡ لَا يَعۡلَمُونَ ﴿٤٧﴾

**《47》 അക്രമം പ്രവർത്തിച്ചവർക്ക് നിശ്ചയമായും അത് കൂടാതെ (വേറെ)യും ശിക്ഷയുണ്ട്. എങ്കിലും, അവരിൽ അധികമാളും അറിയുന്നില്ല.**

《45》 فَذَرۡهُمۡ ആകയാൽ അവരെവിട്ടേക്കുക حَتَّىٰ يُلَٰقُوا۟ അവർ കണ്ട്മുട്ടുന്നതുവരെ يَوۡمَهُمُ ٱلَّذِى അവരുടെ യാതൊരു ദിവസം فِيهِ يُصۡعَقُونَ അതിൽ അവർക്ക് സ്തംഭനം ബാധിക്കും, അവർ ബോധം കെടുത്തപ്പെടും, മരവിക്കും 《46》 يَوۡمَ لَا يُغۡنِى അതായത് ഉപകരിക്കാത്ത (പര്യാപ്തമാകാത്ത) ദിവസം عَنۡهُمۡ അവർക്ക് كَيۡدُهُمۡ അവരുടെ തന്ത്രം شَيۡـًٔا ഒട്ടും, യാതൊന്നും وَلَا هُمۡ يُنصَرُونَ അവർ സഹായിക്കപ്പെടുന്നതുമല്ല 《47》 وَإِنَّ لِلَّذِينَ നിശ്ചയമായും യാതൊരുവർക്കുണ്ട് ظَلَمُوا۟ അക്രമം ചെയ്ത عَذَابًا ശിക്ഷ دُونَ ذَٰلِكَ അത് കൂടാതെ وَلَٰكِنَّ أَكۡثَرَهُمۡ എങ്കിലും അവരിൽ അധികവും لَا يَعۡلَمُونَ അവർ അറിയുന്നില്ല

ബോധം കെട്ടു -അഥവാ മരണപ്പെട്ടു- മരവിച്ചുപോകുന്ന ദിവസം എന്ന് പറഞ്ഞത് ക്വിയാമത്തുനാളിനെ ഉദ്ദേശിച്ചും അത് കൂടാതെയും ശിക്ഷയുണ്ട് എന്ന് പറഞ്ഞത് ഇഹത്തിൽവെച്ച് അവർക്ക് അനുഭവപ്പെടുന്ന ശിക്ഷകളെ ഉദ്ദേശിച്ചുമാണ് എന്നത്രെ മനസ്സിലാകുന്നത്: ആദ്യത്തേത് ബദ്റിൽ അവർക്ക് ബാധിച്ച ശിക്ഷയെയും, രണ്ടാമത്തേത് അതിനുമുമ്പായി അവർക്ക് ബാധിച്ചിരുന്ന -ഏഴു കൊല്ലത്തോളം നീണ്ടുനിന്ന- ക്ഷാമം പോലെയുള്ളതിനെയും ഉദ്ദേശിച്ചാണെന്നും, അതല്ല ആദ്യത്തേത് ഐഹിക ശിക്ഷയെയും, രണ്ടാമത്തേത് പരലോക ശിക്ഷയെയുമാണ് കുറിക്കുന്നതെന്നും ഇവിടെ അഭിപ്രായങ്ങളുണ്ട്. **الله اعلم**. ഏതായാലും, ഇഹത്തിലും പരത്തിലും അവർക്ക് ശിക്ഷയുണ്ടെന്ന കാര്യം തീർച്ചതന്നെ. **دون ذلك** എന്ന വാക്കിന് അത് കൂടാതെഎന്നും, അതിന് താഴെഎന്നും, അതിനപ്പുറംഎന്നുമൊക്കെ അർത്ഥം വരാവുന്നതാകുന്നു.

وَٱصْبِرْ لِحُكْمِ رَبِّكَ فَإِنَّكَ بِأَعْيُنِنَا ۖ وَسَبِّحْ بِحَمْدِ رَبِّكَ حِينَ تَقُومُ ﴿٤٨﴾

**﴿48﴾ (നബിയേ) നിന്റെ രക്ഷിതാവിന്റെ വിധിക്ക് നീ ക്ഷമിച്ചുകൊള്ളുകയും ചെയ്യുക. നിശ്ചയമായും, നീ നമ്മുടെ ദൃഷ്ടിയിലാകുന്നു. [നിന്നെ നാം കാത്തുരക്ഷിക്കും.] നീ എഴുന്നേൽക്കുന്ന സമയത്ത് നിന്റെ രക്ഷിതാവിനെ സ്തുതിച്ചുകൊണ്ട് തസ്ബീഹ് [സ്തോത്രകീർത്തനം] നടത്തുകയും ചെയ്യുക.**

وَمِنَ ٱلَّيْلِ فَسَبِّحْهُ وَإِدْبَـٰرَ ٱلنُّجُومِ ﴿٤٩﴾

**﴿49﴾ രാത്രിയിൽനിന്നുംതന്നെ (കുറച്ചു സമയം) അവന് തസ്ബീഹ് നടത്തുക; നക്ഷത്രങ്ങൾ പിന്നോക്കം വെക്കുമ്പോഴും (നടത്തണം).**

---

**﴿48﴾** وَٱصْبِرْ ക്ഷമിക്കുകയും ചെയ്യുക لِحُكْمِ رَبِّكَ നിന്റെ റബ്ബിന്റെ വിധിക്ക് فَإِنَّكَ എന്നാൽ നിശ്ചയമായും നീ بِأَعْيُنِنَا നമ്മുടെ കണ്ണിലാണ് (ദൃഷ്ടിയിലാണ്) وَسَبِّحْ തസ്ബീഹ് നടത്തുകയും ചെയ്യുക بِحَمْدِ رَبِّكَ നിന്റെ റബ്ബിനെ സ്തുതിച്ചുകൊണ്ട് حِينَ تَقُومُ നീ എഴുന്നേൽക്കുമ്പോൾ **﴿49﴾** وَمِنَ ٱلَّيْلِ രാത്രിയിൽനിന്നും فَسَبِّحْهُ നീ അവന് തസ്ബീഹ് ചെയ്യുക وَإِدْبَـٰرَ പിന്നോക്കം പോക്കിലും (പിന്നോക്കം വെക്കുമ്പോഴും) ٱلنُّجُومِ നക്ഷത്രങ്ങളുടെ

---

ശത്രുക്കളുടെ നാശം വിദൂരമല്ല. അവരുടെ കാര്യത്തിൽ അല്ലാഹു വിധി നട

ത്തിക്കൊള്ളും, തൽക്കാലം അവരുടെ ഉപദ്രവങ്ങളിൽ ക്ഷമ കൈകൊള്ളുക എന്നൊക്കെ നബി ﷺയെ ഉപദേശിക്കുകയും, തിരുമേനിക്ക് അല്ലാഹുവിന്റെ പ്രത്യേക കാവലും സംരക്ഷണവും ഉണ്ടായിരിക്കുമെന്ന് ഉണർത്തുകയും ചെയ്യുന്നു. അവസാനമായി അല്ലാഹുവിനെ സ്തുതിച്ചുകൊണ്ട് തസ്ബീഹ് നടത്തുവാനും ഉപദേശിക്കുന്നു. അല്ലാഹുവിന്റെ മഹത്വത്തെയും, പരിശുദ്ധതയെയും വാഴ്ത്തുക, അവന് സ്തോത്രകീർത്തനങ്ങൾ നടത്തുക എന്നൊക്കെയാണ് തസ്ബീഹിന്റെ അർത്ഥം. ഇമാംറാഗിബ് (റ) ചൂണ്ടിക്കാട്ടിയതുപോലെ, മനസാ വാചാ കർമണാ ഉണ്ടാകുന്ന എല്ലാ ആരാധനകൾക്കും പൊതുവായും, നമസ്കാരത്തിന് പ്രത്യേകമായും തസ്ബീഹ് എന്ന് പറയപ്പെടാറുണ്ട്. ദിക്റും തസ്ബീഹുംഅല്ലെങ്കിൽ തസ്ബീഹും തക്ബീറുംഎന്നൊക്കെ പറയുമ്പോൾ നാവുകൊണ്ടുള്ള സ്ത്രോത്രകീർത്തനങ്ങളായിരിക്കും മിക്കവാറും അതുകൊണ്ടുദ്ദേശ്യം. അല്ലാഹുവിന്റെ സ്തുതികീർത്തനങ്ങൾ ഏതവസരത്തിലായിരുന്നാലും, അത് മഹത്തായ പുണ്യകർമംതന്നെ. എങ്കിലും, ചില സമയങ്ങൾ പ്രത്യേകം പ്രാധാന്യമർഹിക്കുന്നവയാണ്താനും. ഈ സമയങ്ങളെപ്പറ്റി ക്വുർആനിൽ പല സ്ഥലത്തും പ്രസ്താവിക്കപ്പെട്ടിട്ടുള്ളതാണ്. (സൂ: റൂം: 17, 18 മുതലായവ നോക്കുക.)

മൂന്ന് സമയങ്ങളാണ് ഈ വചനത്തിൽ എടുത്തു പറഞ്ഞിരിക്കുന്നത്. ഒന്നാമത്തേത് حِينَ تَقُومُ (എഴുന്നേൽക്കുന്നസമയത്ത്) എന്നത്രെ. ഈ സമയംകൊണ്ടുദ്ദേശ്യം ഏതാണെന്ന വിഷയത്തിൽ വ്യാഖ്യാതാക്കൾക്കിടയിൽ വ്യത്യസ്തമായ അഭിപ്രായങ്ങൾ കാണാം. അവയിൽ പ്രസക്തമായത് മൂന്നഭിപ്രായങ്ങളാകുന്നു. 1) ഉറക്കത്തിൽനിന്ന് എഴുന്നേൽക്കുമ്പോൾ എന്നും, 2) നമസ്കാരത്തിന് എഴുന്നേൽക്കുമ്പോൾ, അഥവാ നമസ്കാരത്തിന്റെ ആരംഭത്തിൽ എന്നും, 3) ഇരുന്നിടത്തുനിന്ന് എഴുന്നേൽക്കുമ്പോൾ എന്നും. നബിചര്യകൾ പരിശോധിക്കുമ്പോൾ ഈ മൂന്നവസരങ്ങളിലും ഒരുപ്രകാരത്തിലല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ അല്ലാഹുവിന്റെ സ്തുതികീർത്തനങ്ങൾക്ക് പ്രാധാന്യം നൽകപ്പെട്ടിട്ടുള്ളതായി കാണാവുന്നതാകുന്നു. അതുകൊണ്ട് ഇവയിൽ ഒന്നുമാത്രം സ്വീകരിച്ചു മറ്റുള്ളവ തള്ളിക്കളയേണ്ടുന്ന ആവശ്യം നേരിടുന്നില്ല. ആയത്തിലാകട്ടെ, ഒരു പ്രത്യേക സൂചന കാണപ്പെടുന്നുമില്ല. എങ്കിലും ഒന്നിന് മുൻഗണന നൽകുന്നപക്ഷം, ഇരുന്നിടത്തുനിന്ന് എഴുന്നേൽക്കുമ്പോൾ എന്ന അഭിപ്രായത്തിനായിരിക്കും നല്ലതെന്നാണ് മനസ്സിലാകുന്നത്. കാരണം, പ്രായോഗികമായി നോക്കുമ്പോൾ മറ്റു രണ്ടഭിപ്രായങ്ങളും അതിന്റെ വ്യാപ്തിയിൽ ഉൾപ്പെടുന്നതായിരിക്കുമല്ലോ. والله اعلم രണ്ടാമത്തേത്: രാത്രിയിൽനിന്നും അൽപസമയം (من الليل) ആകുന്നു. രാത്രിയിൽ നമസ്കാരം, ദുആ മുതലായവക്ക് പ്രേരിപ്പിക്കുന്ന ധാരാളം ക്വുർആൻ വചനങ്ങളും, നബി വചനങ്ങളും കാണാവുന്നതാണ്. മൂന്നാമത്തേത്: നക്ഷത്രങ്ങൾ പിന്നോക്കം വെക്കുന്ന സമയം (ادبار النجوم) ആകുന്നു. പ്രഭാതം പ്രത്യക്ഷപ്പെടുവാൻ തുടങ്ങുന്നതോടെ നക്ഷത്രങ്ങൾ അസ്തമിച്ചുതുടങ്ങുമല്ലോ. ഈ സമയമാണ് ഇതുകൊണ്ട് വിവക്ഷ. മേൽപറഞ്ഞ ഓരോ അവസരത്തിന്റെയും പ്രാധാന്യം

നബിചര്യയിൽ പരിഗണിക്കപ്പെട്ടിട്ടുണ്ടെന്ന് കാണിക്കുന്ന ചില ഉദാഹരണങ്ങൾ കാണുക:-

1. നമസ്കാരത്തിന്റെ ആരംഭത്തിൽ (തക്ബീറിനുശേഷം) നബി ﷺ ഇപ്രകാരം പറയാറുണ്ടായിരുന്നതായി ഇമാം അഹ്മദ് (റ) മുസ്‌ലിം (റ) മുതലായവർ ഉദ്ധരിക്കുന്നു: سُبْحَانَكَ اللَّهُمَّ وَبِحَمْدِكَ وَتَبَارَكَ اسْمُكَ وَ تَعَالى جدكَ وَلاَ إله غَيْرُكَ–احمد و غيرهم (സാരം: അല്ലാഹുവേ, നിന്റെ പരിശുദ്ധിയെ ഞാൻ വാഴ്ത്തുകയും നിന്നെ സ്തുതിക്കുകയും ചെയ്യുന്നു. നിന്റെ നാമം വളരെ മേൻമയേറിയതാണ്. നിന്റെ മഹത്വം വളരെ ഉന്നതമാണ്. നീയല്ലാതെ ആരാധ്യനേയില്ല.)

2. നബി ﷺ അവിടുത്തെ ജീവിതത്തിന്റെ അവസാനകാലങ്ങളിൽ ഇരുന്നിടത്തുനിന്ന് എഴുന്നേറ്റുപോകുമ്പോൾ ഇങ്ങനെ പറഞ്ഞിരുന്നു: سُبْحَانَكَ اللَّهُمَّ وَبِحَمْدِكَ أَشْهَدُ أَنْ لاَ إِلهَ إِلاَّ أَنْتَ اسْتَغْفِرُكَ وَ أَتُوبُ إِلَيْكَ –ابوداود والنسائي والحاكم (സാരം: അല്ലാഹുവേ, നിന്റെ പരിശുദ്ധിയെ വാഴ്ത്തുകയും നിന്നെ സ്തുതിക്കുകയും ചെയ്യുന്നു. നീ അല്ലാതെ ഇലാഹില്ലെന്ന് ഞാൻ സാക്ഷ്യപ്പെടുത്തുന്നു. നിന്നോട് ഞാൻ പാപമോചനം തേടുകയും, നിന്റെ അടുക്കലേക്ക് ഞാൻ പശ്ചാത്തപിച്ചു മടങ്ങുകയും ചെയ്യുന്നു. (അ; ദാ; ഹാ.)

3. ആയിശഃ (റ) പറയുന്നു: പ്രഭാതത്തിലെ രണ്ട് റക്അത്തിനെ (സ്വുബ്ഹ് നമസ്കാരത്തിന്റെ മുമ്പുള്ള സുന്നത്ത് നമസ്കാരത്തെ)ക്കുറിച്ച് നബി തിരുമേനി ﷺ സൂക്ഷ്മത കാണിക്കുന്ന അത്രയധികം സൂക്ഷ്മത മറ്റൊരു ഐച്ഛിക (സുന്നത്ത്) നമസ്കാരത്തെക്കുറിച്ചും അവിടുന്ന് കാണിക്കാറുണ്ടായിരുന്നില്ല. (ബു; മു.)

4. നബി ﷺ അരുളിച്ചെയ്യുന്നു: ഹേ, മനുഷ്യരേ, നിങ്ങൾ സലാം പ്രചരിപ്പിക്കുവിൻ, ഭക്ഷണദാനം ചെയ്യുവിൻ, മനുഷ്യർ ഉറങ്ങിക്കൊണ്ടിരിക്കുമ്പോൾ (രാത്രി) നമസ്കരിക്കുവിൻ, എന്നാൽ നിങ്ങൾക്ക് സമാധാനത്തോടെ സ്വർഗത്തിൽ പ്രവേശിക്കാം. (തി.)

5. ആഇശഃ (റ) പറയുന്നു: നബി ﷺ രാത്രിയുടെ ആദ്യത്തിൽ ഉറങ്ങുകയും അതിന്റെ അവസാനത്തിൽ നമസ്കാരത്തിന് നിൽക്കുകയും ചെയ്തിരുന്നു. (ബു; മു.)

6. ഒരു ജനത ഒരു സദസ്സിൽ ഇരുന്നിട്ട് അതിൽവെച്ച് തീരെ അല്ലാഹുവിന്റെ ദിക്ർ (സ്മരണ) നടക്കാതെ അതിൽനിന്ന് എഴുന്നേറ്റു പോകുന്നപക്ഷം ആ സദസ്സ് അവർക്ക് ദോഷകരവും നഷ്ടകരവുമായിട്ടല്ലാതെ വരികയില്ല എന്ന് അബൂദാവൂദും തിർമദിയും (റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ വന്നിരിക്കുന്നു.

سبحانك اللهم ربنا ولك الحمد ولك المنة والفضل

سورة النجم

# 53. സൂറത്തുന്നജ്മ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 62 - വിഭാഗം (റുകൂഉ്) 3

[32 -ാം വചനം മദനിയ്യാണെന്നും പറയപ്പെട്ടിട്ടുണ്ട്.]

ബുഖാരി, മുസ്‌ലിം, അബൂദാവൂദ്, നസാഈ رحمهم الله എന്നീ മഹാൻമാർ ഇബ്നുമസ്ഊദ് (റ) പ്രസ്താവിച്ചതായി ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. സുജൂദ് (ഓത്തിന്റെ സുജൂദ് ചെയ്യേണ്ടുന്ന ആയത്ത്) അവതരിച്ച ആദ്യത്തെ അദ്ധ്യായം സൂറത്തുന്നജ്മ് ആകുന്നു. എന്നിട്ട് (അത് ഓതിക്കൊണ്ട്) നബി ﷺ സുജൂദ് ചെയ്കയുണ്ടായി. (അത് കേട്ടവരിൽ) ഒരാൾ ഒഴിച്ച് മറ്റെല്ലാവരും സുജൂദ് ചെയ്തു. ആ മനുഷ്യൻ ഒരു പിടി മണ്ണ് കയ്യിലെടുത്ത് അതിൻമേൽ സുജൂദ് ചെയ്കയാണ് ചെയ്തത്. പിന്നീട് അയാൾ അവിശ്വാസിയായ നിലയിൽ കൊല്ല പ്പെട്ടത് ഞാൻ കാണുകയുണ്ടായി. ഉമയ്യത്തുബ്നുഖലഫ് ( أُمَيَّة بن خَلَف) ആയി രുന്നു അത്. നബി ﷺ ജനമദ്ധ്യെ പരസ്യമായി ഓതിക്കേൾപ്പിച്ച ഒന്നാമത്തെ സൂറത്ത് ഇതാണെന്നും. മക്കാഹറമിൽവെച്ച് മുശ്‌രിക്കുകളും കൂടിയുള്ള സദ സ്സിൽവെച്ച് തിരുമേനി അത് ഓതിയെന്നും ഇബ്നുമസ്ഊദി (റ) ൽ നിന്നുതന്നെ നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്. (رواه ابن مردويه) അവസാനത്തിലെ ആയത്തിലാണ് സുജൂദിന്റെ സ്ഥാനം. ഈ സൂറത്തിലെ വചനങ്ങൾ ഓരോന്നും ഹൃദയത്തിന്റെ ഉള്ളോട്ട് തുളച്ച് ചെല്ലുവാൻ പോരുന്നവയത്രെ. കൂടാതെ, ആകർഷകമായ ഒരു ശ്രവണമാധുര്യം കൂടി അവർക്കുള്ളതായിക്കാണാം.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَٱلنَّجۡمِ إِذَا هَوَىٰ ﴿١﴾

**《1》 നക്ഷത്രം തന്നെയാണ് സത്യം- അത് താണുവരുമ്പോൾ!**

مَا ضَلَّ صَاحِبُكُمۡ وَمَا غَوَىٰ ﴿٢﴾

**《2》നിങ്ങളുടെ ആൾ [നബി] വഴി പിഴച്ചിട്ടില്ല; അദ്ദേഹത്തിന് അബദ്ധം പിണഞ്ഞിട്ടുമില്ല.**

وَمَا يَنطِقُ عَنِ ٱلْهَوَىٰٓ ﴿٣﴾

《3》 അദ്ദേഹം (സ്വന്തം) ഇച്ഛപ്രകാരം സംസാരിക്കുകയില്ല.

إِنْ هُوَ إِلَّا وَحْىٌ يُوحَىٰ ﴿٤﴾

《4》 അത്, അദ്ദേഹത്തിന് നൽകപ്പെടുന്ന വഹ്‌യ് [ദൈവികബോധനം] അല്ലാതെ (മറ്റൊന്നും) അല്ല.

---

《1》 وَٱلنَّجْمِ നക്ഷത്രം തന്നെയാണ് إِذَا هَوَىٰ അത് വീണ് (താണ്) വരുമ്പോൾ, അസ്തമിച്ചാൽ 《2》 مَا ضَلَّ صَاحِبُكُمْ നിങ്ങളുടെ ആൾ, കൂട്ടുകാരൻ, ചങ്ങാതി വഴിപിഴച്ചിട്ടില്ല وَمَا غَوَىٰ അബദ്ധം പിണഞ്ഞിട്ടു (തെറ്റ് പറ്റിയിട്ടു)മില്ല 《3》 وَمَا يَنْطِقُ അദ്ദേഹം സംസാരിക്കുക (മിണ്ടുക, മൊഴിയുക)യുമില്ല عَنِ ٱلْهَوَىٰٓ ഇച്ഛയാൽ, ഇച്ഛപ്രകാരം 《4》 إِنْ هُوَ അതല്ല إِلَّا وَحْىٌ വഹ്‌യല്ലാതെ يُوحَىٰ അദ്ദേഹത്തിന് വഹ്‌യ് നൽകപ്പെടുന്ന

---

അല്ലാഹു ഏതെങ്കിലും വസ്തുവിന്റെ പേരിൽ സത്യം ചെയ്ത് പറയുമ്പോൾ, അതിൽ ചില രഹസ്യങ്ങളും ക്വുർആൻ പ്രബോധനം ചെയ്യുന്ന തത്വങ്ങളെ സ്ഥിരീകരിക്കുന്ന ചില ദൃഷ്ടാന്തങ്ങളും അടങ്ങിയിരിക്കുമെന്ന് തീർച്ചയാണ്. പരിഷ്കൃത രീതിയിലുള്ള ഇന്നത്തെ നിരീക്ഷണ സമ്പ്രദായങ്ങൾ നിലവിൽ വരുംമുമ്പ് പ്രാകൃത രൂപത്തിൽ മനുഷ്യൻ ആകാശത്തെ നിരീക്ഷണം ചെയ്യാൻ തുടങ്ങിയ കാലം മുതൽക്കുതന്നെ, നക്ഷത്രങ്ങൾ മുഖേന അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങൾ പലതും മനസ്സിലാക്കുവാൻ മനുഷ്യന് കഴിയുമായിരുന്നു. കണക്കറ്റ നക്ഷത്രഗോളങ്ങൾ ദിനം പ്രതി ഉദിക്കുന്നു, അസ്തമിക്കുന്നു, മുന്നോട്ടുവരുന്നു, പിന്നോട്ട് പോകുന്നു, ശോഭിക്കുന്നു, പ്രകാശിക്കുന്നു...........! വലുപ്പത്തിലും ഗതിവിഗതിയിലും വ്യത്യസ്തങ്ങളെങ്കിലും ഓരോന്നും ഒരു വ്യവസ്ഥാപിതമായ പരിപാടിയനുസരിച്ച് നിലകൊള്ളുന്നു. ഘടികാരവും, വടക്കുനോക്കിയന്ത്രവും കണ്ടുപിടിക്കപ്പെടുന്നതിന് മുമ്പ് ദിക്ക് നിർണയത്തിലും, നക്ഷത്രങ്ങൾക്കുള്ള സ്ഥാനം വമ്പിച്ചതായിരുന്നു. സമുദ്രത്തിലും മരുഭൂമിയിലും യാത്ര ചെയ്യുന്നവർക്ക് നക്ഷത്രമാർഗങ്ങളെപ്പറ്റി സാമാന്യമായ അറിവെങ്കിലും ഒഴിച്ച് കൂടാത്തതായിരുന്നു. നക്ഷത്രങ്ങളായിരുന്നു അവരുടെ പ്രധാന മാർഗദർശകൻമാർ. (وَبِالنَّجْمِ هُمْ يَهْتَدُونَ)

പരിഷ്കൃത ഗവേഷക നിരീക്ഷണ ഫലങ്ങൾ വെച്ചുകൊണ്ട് അല്ലാഹുവിന്റെ സൃഷ്ടി മാഹാത്മ്യത്തെയും അനുഗ്രഹങ്ങളെയും കുറിച്ച് ചിന്തിക്കുന്നവർക്ക് മുൻകാലത്ത് കണ്ടെത്താൻ കഴിയാത്ത വിലപ്പെട്ട പല വിജ്ഞാനങ്ങളും ലഭിക്കുന്നു. ഒരുകാലത്ത് ഊഹിക്കുവാൻ പോലും സാധ്യമല്ലാത്ത എത്രയോ രഹസ്യങ്ങളും വസ്തുതകളും ഇന്ന് മനുഷ്യന് അറിവായിട്ടുണ്ട്. മുപ്പതിനായിരമോ, മുപ്പതുലക്ഷമോ നക്ഷത്രങ്ങളാണ് ആകാശത്തുള്ളതെന്ന് വിശ്വസിക്കപ്പെട്ടിരുന്ന കാലം നാം പിന്നിട്ട് കഴിഞ്ഞു. മുവ്വായിരം കോടി നക്ഷത്രകുടുംബങ്ങൾ- അഥവാ സൗരയൂഥങ്ങൾ- ആകാശഗംഗയിലുണ്ടെന്ന് ശാസ്ത്രജ്ഞൻമാർ പറയുന്നു. അവ

യിലൊന്നത്രെ നമ്മുടെ സൗരയൂഥം. ഭൂമിക്കും ആകാശത്തിനുമിടക്കുള്ള ദൂരം അഞ്ഞൂറ് കൊല്ലത്തെ നടത്തയാത്രാദൂരമോ, അതിലധികമോ ആണെന്ന് ഒരു കാലത്ത് കരുതപ്പെട്ടിരുന്നു. ഭൂഗോളം ആകമാനം ഒന്ന് ചുറ്റുവാൻ ഒരു സെക്കന്റിന്റെ ഏഴിൽ ഒരു ഭാഗം സമയം മാത്രം എടുക്കുന്ന വെളിച്ചം- അല്ലെങ്കിൽ വൈദ്യുതതരംഗം -ശാസ്ത്രത്തിന്റെ കണ്ണാടിയിൽ ഇന്ന് അറിയപ്പെട്ട ആകാശ മണ്ഡലത്തെ ഒന്ന് വൃത്തം വെച്ച് പൂർത്തിയാക്കുവാൻ ഏതാണ്ട് പത്തു കോടി കൊല്ലങ്ങൾ വേണം എന്നാണത്രെ ഇപ്പോഴത്തെ നിഗമനം.

ഈ മഹാമണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന കണക്കറ്റ നക്ഷത്രഗോളങ്ങളെപ്പറ്റി മുമ്പില്ലാത്ത വിവരങ്ങൾ എത്രതന്നെ ഇന്ന് മനുഷ്യന് കരസ്ഥമായിട്ടുണ്ടെങ്കിലും ശരി, അവന് കിട്ടുന്ന ഓരോ അറിവും, അവയെപ്പറ്റി അവന് അറിയുവാൻ കഴിയാത്ത അജ്ഞാത യാഥാർത്ഥ്യങ്ങളുടെ വിസ്തൃതി വലുതാക്കിക്കാട്ടുകയാണ് ചെയ്യുന്നത്. പക്ഷേ, ഒളിഞ്ഞ് കിടപ്പുള്ള അദൃശ്യ ശക്തികളിലേക്കൊന്നും ഹൃദയംകൊണ്ട് നോക്കാതെ, വെളിയിൽകണ്ട പദാർത്ഥങ്ങളിലേക്ക് മാത്രം കണ്ണുകൊണ്ട് നോക്കുന്ന മനുഷ്യനെ സംബന്ധിച്ചിടത്തോളം, അവന്റെ മുമ്പിൽ പ്രത്യക്ഷപ്പെടുന്ന ഏതൊരു മഹാദൃഷ്ടാന്തവും പ്രകൃതിയുടെ പ്രക്രിയയെന്ന ഒരൊറ്റ വാക്കിലൊതുക്കി അവൻ വിധി കൽപിച്ചു സംതൃപ്തിയടഞ്ഞേക്കും. അതേ സമയത്ത് സത്യവിശ്വാസിയുടെ വിശ്വാസത്തെ അവ മേൽക്കുമേൽ വർദ്ധിപ്പിക്കുകയും ചെയ്യുന്നു.

നക്ഷത്രങ്ങളിൽ നിന്ന് അറിവും ദൃഷ്ടാന്തവും ലഭിക്കുവാനുള്ള സൗകര്യം ഒരിടത്ത് നിശ്ചലമായിരിക്കുമ്പോഴുള്ളതിനേക്കാൾ കൂടുതലുണ്ടായിരിക്കുക അവ ഏതെങ്കിലും പ്രകാരത്തിൽ ചലിക്കുമ്പോഴായിരിക്കുമല്ലോ. അതുകൊണ്ടായിരിക്കാം നക്ഷത്രം കൊണ്ട് സത്യം ചെയ്തപ്പോൾ إِذَا هَوَىٰ (അത് താണുപോകുമ്പോൾ) എന്നൊരു ഉപാധി അല്ലാഹു പറഞ്ഞിരിക്കുന്നത് الله اعلم. ഇതേ വാക്കിന് തന്നെ മേൽപോട്ട് ഉയരുമ്പോൾഎന്നും ഭാഷയിൽ അർത്ഥം വരാവുന്നതാണ്. രണ്ടർത്ഥങ്ങളും ഒരേ സമയത്ത് കൽപിച്ചു കൂടാ. പക്ഷേ, ഓരോന്നും ഇവിടെ യോജിക്കുന്നത് തന്നെ. വ്യാഖ്യാതാക്കൾ രണ്ടർത്ഥവും സ്വീകരിച്ചു കാണാം. ഈ രണ്ട് അർത്ഥങ്ങളെ ആസ്പദമാക്കിയാണ് മറഞ്ഞു, അസ്തമിച്ചുഎന്നും, പ്രത്യക്ഷപ്പെട്ടു, ഉദിച്ചുഎന്നുമൊക്കെ അതിന് വിവക്ഷ നൽകപ്പെട്ടു കാണുന്നതും. النَّجْم (നക്ഷത്രം) കൊണ്ട് ഉദ്ദേശ്യം ഒരു പ്രത്യേക നക്ഷത്രമല്ല- നക്ഷത്രം പൊതുവിലാണ് -എന്നത്രെ മിക്ക വ്യാഖ്യാതാക്കളും പ്രസ്താവിക്കുന്നത്. ആ നിലക്കാണ് നാമും മുകളിൽ സംസാരിച്ചത്. കാർത്തിക നക്ഷത്രത്തെ (الثريا) പ്രത്യേകം ഉദ്ദേശിച്ചും النَّجْم എന്ന് പറയപ്പെട്ടിരുന്നത്കൊണ്ട് അതാണ് ഇവിടെ ഉദ്ദേശ്യമെന്നും ചിലർ പ്രസ്താവിച്ചിരിക്കുന്നു. ഏതായാലും മുകളിൽ ചൂണ്ടിക്കാട്ടിയതുപോലുള്ള പല അന്തസാരങ്ങളും ഉൾക്കൊള്ളുന്നതാണ് ഈ സത്യവാചകം.

നിങ്ങളുടെ ആൾ അഥവാ മുഹമ്മദ് നബി ﷺ നേർമാർഗം വിട്ട് തെറ്റുകയോ, അദ്ദേഹത്തിന് അബദ്ധം പിണയുകയോ ഉണ്ടായിട്ടില്ല എന്നത്രെ നക്ഷത്രം മുഖേന ആണയിട്ടുകൊണ്ട് അല്ലാഹു പറയുന്നത്. അതെ, അദ്ദേഹം നിങ്ങൾക്കിടയിൽ ജനിച്ചുവളർന്നു. നാല്പത്‌വർഷം നിങ്ങളുടെ എല്ലാ ബഹുമാനാദരവുകൾക്കും തികച്ചും പാത്രമായിരുന്നു. അങ്ങനെ, നിങ്ങളുടെ സ്വന്തം ആളാണ് (صَاحِبُكُم) അദ്ദേഹം. ഇപ്പോൾ അദ്ദേഹം നിങ്ങളുടെ മുമ്പിൽ ചില യാഥാർത്ഥ്യങ്ങൾ പ്രബോധനം ചെയ്യാൻ തുടങ്ങിയിരിക്കുകയാണ്. അതോടുകൂടി അദ്ദേഹത്തോട് നിങ്ങൾക്കുണ്ടായിരുന്ന മതിപ്പും വിശ്വാസവും നഷ്ടപ്പെടുകയും, അദ്ദേഹത്തെപ്പറ്റി പല ആശങ്കകൾക്കും നിങ്ങൾ വശംവദരാവുകയും ചെയ്തിരിക്കയാണ്. വാസ്തവത്തിൽ അദ്ദേഹത്തിന് യാതൊരു പിഴവും പിണഞ്ഞിരിക്കുകയല്ല. തന്നിഷ്ടം പറയുന്ന ആളുമല്ല അദ്ദേഹം. പക്ഷേ, അദ്ദേഹത്തെ അല്ലാഹു അവന്റെ ദൂതനാക്കി നിശ്ചയിച്ചിരിക്കുകയാണ്. അതുകൊണ്ട് അദ്ദേഹത്തിന് ദിവ്യബോധനം ലഭിച്ചുകൊണ്ടിരിക്കുന്നുണ്ട്. ഇപ്പോൾ ഈ പ്രബോധനകൃത്യവുമായി മുന്നോട്ട് വരുവാൻ ഇത് മാത്രമാണ് കാരണം. ആ സ്ഥിതിക്ക് അദ്ദേഹത്തെപ്പറ്റി യാതൊരു ആശങ്കക്കും, സംശയങ്ങൾക്കും അവകാശമില്ല എന്ന് താൽപര്യം.

നബി ﷺ ഇച്ഛപ്രകാരം സംസാരിക്കുകയില്ല (وَمَا يَنْطِقُ عَنِ الْهَوَى) എന്ന വാക്യം വളരെ ശ്രദ്ധേയമാകുന്നു. തന്നിഷ്ടമോ സ്വാർത്ഥമോ മുൻനിറുത്തി സംസാരിക്കുകയെന്ന സ്വഭാവമേ നബിﷺക്കില്ല എന്നാണല്ലോ ഇതിന്റെ അർത്ഥം. എന്നാൽ പിന്നെ അദ്ദേഹത്തിന്റെ പ്രബോധനങ്ങളും ഉപദേശങ്ങളും ഏതിനെ ആധാരമാക്കിയാണ് എന്ന് ചോദിക്കപ്പെട്ടേക്കാം. അതിനുള്ള മറുപടിയായിട്ടാണ്, അത് അദ്ദേഹത്തിന് ലഭിക്കുന്ന വഹ്‌യല്ലാതെ മറ്റൊന്നുമല്ല (إِنْ هُوَ إِلاَّ وَحْيٌ يُوحَى) എന്ന് പറഞ്ഞിരിക്കുന്നത്. ഈ വാക്യത്തിലെ അത്( هُوَ ) എന്ന സർവ്വനാമം (ضمير)കൊണ്ടുദ്ദേശ്യം നബി ﷺ സംസാരിക്കുന്നത് എന്നായിരിക്കാം. അഥവാ വഹ്‌യ് മൂലവും, വഹ്‌യിന്റെ അടിസ്ഥാനത്തിലും മാത്രമാണ് അവിടുന്ന് സംസാരിക്കാറുള്ളത് എന്ന് സാരം. അവിടുത്തെ സംസാരങ്ങളിൽ ഏറ്റവും പ്രധാനമായത് അവിടുന്ന് പ്രബോധനം ചെയ്യുന്ന ക്വുർആനാണെന്നുള്ളതിൽ സംശയമില്ല. അതിന്റെ പേരിലാണല്ലോ നബിﷺയുടെ നേരെ ആക്ഷേപങ്ങളും നിഷേധങ്ങളും ഉണ്ടായിരിക്കുന്നതും. ആകയാൽ, ആ സർവ്വനാമം ക്വുർആനെ ഉദ്ദേശിച്ചാണെന്ന് വരാം. സൂ: ശൂറായുടെ അവസാനത്തിൽ കണ്ടതുപോലെ, വഹ്‌യ് ഒന്നിലധികം പ്രകാരത്തിൽ ഉണ്ടാകാമെങ്കിലും, ക്വുർആന്റെ വഹ്‌യ് ജിബ്‌റീൽ (അ) എന്ന മലക്ക് മുഖാന്തരമാണ് ഉണ്ടായിട്ടുള്ളത്. അടുത്ത വചനത്തിൽ ഇതിനെപ്പറ്റി പ്രസ്താവിക്കുന്നുമുണ്ട്.

ഇബ്നു ഉമർ (റ) ഇപ്രകാരം പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: ഞാൻ റസൂൽ തിരുമേനി ﷺ യിൽനിന്ന് കേൾക്കുന്നതെല്ലാം മനഃപാഠമാക്കണമെന്ന ഉദ്ദേശ്യത്തോടെ എഴുതി വെക്കാറുണ്ടായിരുന്നു. ചില ആളുകൾ എന്നെ വിരോധിച്ചു. അവർ പറഞ്ഞു: താൻ റസൂൽ തിരുമേനി ﷺ യിൽ നിന്ന് കേൾക്കുന്നതെല്ലാം എഴുതുന്നു. റസൂലാകട്ടെ, ഒരു മനുഷ്യനാണ്, ദ്വേഷ്യമുള്ള

അവസരത്തിലും സംസാരിക്കുമല്ലൊ? (അതുകൊണ്ട് ചിലപ്പോൾ സംസാരത്തിൽ വല്ല നീക്കുപോക്കും ഉണ്ടായേക്കാമല്ലോ.) അങ്ങനെ ഞാൻ അത് നിറുത്തിവെച്ചു. ഞാനിത് റസൂൽ തിരുമേനി ﷺ യോട് പറഞ്ഞു. അപ്പോൾ അവിടുന്ന് പറഞ്ഞു: اكتب فو الذي نفسي بيده ما خرج مني إلا الحق (എഴുതിക്കൊള്ളുക, എന്റെ ദേഹം യാതൊരുവന്റെ കയ്‌വശമാണോ അവൻ തന്നെ സത്യം! എന്നിൽനിന്ന് യഥാർത്ഥമല്ലാതെ പുറത്തുവരികയില്ല.) (അ; ദ;) അബൂഹുറയ്റഃ (റ)യിൽനിന്ന് ഇപ്രകാരം നിവേദനം ചെയ്യപ്പെടുന്നു: ഞാൻ യഥാർത്ഥമല്ലാതെ പറയുകയില്ല( لا أقول إلا حقا) എന്ന് റസൂൽ ﷺ പറയുകയുണ്ടായി. അപ്പോൾ സ്വഹാബികളിൽ ചിലർ ചോദിച്ചു: അല്ലാഹുവിന്റെ റസൂലേ, അവിടുന്ന് ഞങ്ങളോട് വിനോദം (തമാശ) പറയാറുണ്ടല്ലോ? തിരുമേനി പറഞ്ഞു: اني لا أقول إلا حقا (നിശ്ചയമായും ഞാൻ യഥാർത്ഥം- അഥവാ കാര്യം- അല്ലാതെ പറയുകയില്ല (അ.)

അടുത്ത 5 മുതൽ 18 വരെയുള്ള ആയത്തുകളിലെ ചിലവാക്യങ്ങളുടെ വ്യാഖ്യാനത്തിൽ, ക്വുർആൻ വ്യാഖ്യാതാക്കൾക്കിടയിൽ പരസ്പരം വ്യത്യസ്തമായ ചില അഭിപ്രായങ്ങൾ കാണാവുന്നതാണ്. ചില പടങ്ങളുടെയും, ചില സർവ്വനാമ (ضمير) ങ്ങളുടെയും ഉദ്ദേശ്യം ഓരോരുത്തരും മനസ്സിലാക്കിയതിൽ നിന്നാണ് പ്രസ്തുത അഭിപ്രായങ്ങൾ ഉത്ഭവിക്കുന്നത്. മാത്രമല്ല, അവയിലെ പ്രതിപാദ്യവിഷയം, നമ്മുടെ അറിവിനും, ഭൗതിക കാഴ്ചപ്പാടുകൾക്കും ഉപരിയായതുമാകുന്നു. എന്നിരിക്കെ, പരസ്പരവിരുദ്ധമല്ലെങ്കിലും ഒരാൾ മനസ്സിലാക്കുന്നതിൽനിന്ന് വ്യത്യസ്തമായ രൂപത്തിൽ വേറൊരാൾ മനസ്സിലാക്കുന്നത് സ്വാഭാവികമാണല്ലോ. എന്നാൽ, പ്രാമാണ്യരായ ക്വുർആൻ വ്യാഖ്യാതാക്കളുടെ പ്രസ്താവനകളിൽനിന്ന് ചില ഭാഗങ്ങൾമാത്രം അടർത്തിയെടുത്തും, ചില വാക്കുകൾക്ക് നിഘണ്ടുക്കളിൽ കാണുന്ന ഏതെങ്കിലും പ്രത്യേക അർത്ഥങ്ങളെ തിരഞ്ഞെടുത്തുംകൊണ്ട് ആ വചനങ്ങളിലെ ആശയങ്ങളെ ഭൗതിക കാഴ്ചപ്പാടുകളിൽ ഒതുക്കി നിറുത്തത്തക്ക അർത്ഥവ്യാഖ്യാനം നൽകുവാൻ- മറ്റ് ചിലേടങ്ങളിലുമെന്നപോലെ- സ്ഥാപിത താൽപര്യക്കാരായ ചിലർ മുതിർന്ന് കാണാം. സ്വീകാര്യമായ പ്രമാണങ്ങൾക്കും, ക്വുർആൻ വ്യാഖ്യാതാക്കളിൽ ബഹുഭൂരിപക്ഷവും സ്വീകരിച്ചിട്ടുള്ള വ്യാഖ്യാനങ്ങൾക്കും തികച്ചും എതിരായ ആ നൂതനവ്യാഖ്യാനം സ്വീകരിക്കുവാൻ മനഃസാക്ഷിയുള്ള സത്യവിശ്വാസികൾക്ക് സാധിക്കുമെന്ന് തോന്നുന്നില്ല. അതിനെപ്പറ്റി ഒരു വിശകലനം നടത്തുവാൻ മിനക്കെടുന്നപക്ഷം അത് കുറെ ദീർഘിച്ച് പോയേക്കുമെന്നതുകൊണ്ട് അതിലേക്ക് പ്രവേശിക്കുവാൻ നാം ഉദ്ദേശിക്കുന്നില്ല.

ക്വുർആൻ വ്യാഖ്യാന പണ്ഡിതൻമാർക്കിടയിൽ പ്രസ്തുത വചനങ്ങളുടെ വ്യാഖ്യാനങ്ങളിൽ വ്യത്യസ്താഭിപ്രായമുണ്ടെന്ന് പറഞ്ഞുവല്ലോ. എങ്കിലും ഒരു വാസ്തവം ശ്രദ്ധേയമാണ്. 5 മുതൽ 18 വരെയുള്ള ആയത്തുകളിലെ പ്രതിപാദ്യവിഷയം, ജിബ്‌രീൽ(അ) എന്ന മലക്ക് അദ്ദേഹത്തിന്റെ സാക്ഷാൽ രൂപത്തിൽ നബിﷺക്ക് പ്രത്യക്ഷപ്പെട്ട അവസരത്തിലും, നബിﷺയുടെ പ്രസിദ്ധമായ

മിഅ്റാജ്യാത്ര ഉണ്ടായ അവസരത്തിലും സംഭവിച്ച സംഭവങ്ങളാണെന്നുള്ള തിൽ അവർക്കിടയിൽ തർക്കമില്ല. സ്വഹാബികളും മുൻഗാമികളായ പണ്ഡിത വര്യൻമാരും അടങ്ങുന്ന ബഹുഭൂരിപക്ഷം ക്വുർആൻ വ്യാഖ്യാതാക്കളും ഇതിൽ യോജിച്ചിരിക്കുന്നു. ക്വുർആൻ വാക്യങ്ങളുടെയും, ഹദീഥുകളുടെയും അടിസ്ഥാ നത്തിലുള്ള ആ മാർഗംതന്നെ നമുക്കും സ്വീകരിക്കാം. മറ്റുള്ളതെല്ലാം തള്ളിക്ക ളയുകയും ചെയ്യാം. ومن الله التوفيق

عَلَّمَهُۥ شَدِيدُ ٱلْقُوَىٰ ﴿٥﴾

**《5》 ശക്തിമത്തായ കഴിവുക ളുള്ള ഒരാൾ അദ്ദേഹത്തെ പഠിപ്പിച്ചി രിക്കുകയാണ്;-**

ذُو مِرَّةٍ فَٱسْتَوَىٰ ﴿٦﴾

**《6》(അതെ) ബലവാനായുള്ള ഒരുവൻ, അങ്ങനെ, അദ്ദേഹം ശരിക്ക് നിലകൊണ്ടു. [സാക്ഷാൽ രൂപത്തിൽ പ്രത്യക്ഷപ്പെട്ടു.]**

وَهُوَ بِٱلْأُفُقِ ٱلْأَعْلَىٰ ﴿٧﴾

**《7》 അദ്ദേഹമാകട്ടെ, ഉന്നതമായ (നഭോ) മണ്ഡലത്തിലുമായിരുന്നു.**

---

《5》 عَلَّمَهُۥ അദ്ദേഹത്തെ പഠിപ്പിച്ചു شَدِيدُ കഠിനമായവൻ, ഊക്കൻ, ശക്തൻ ٱلْقُوَىٰ ശക്തികൾ (വൻകഴിവ്) 《6》 ذُو مِرَّةٍ ബലവാൻ, ബുദ്ധിശക്തിയുള്ളവൻ فَٱسْتَوَىٰ എന്നിട്ട് അദ്ദേഹം ശരിയായി നിലകൊണ്ടു 《7》 وَهُوَ അദ്ദേഹമാകട്ടെ, അദ്ദേഹം بِٱلْأُفُقِ മണ്ഡല (ചക്രവാള)ത്തിൽ ആയിരുന്നു, ബഹിർഭാഗത്തിലാണ് ٱلْأَعْلَىٰ ഉന്നതമായ

---

നബിﷺ പ്രബോധനം ചെയ്യുന്ന സന്ദേശങ്ങൾ അവിടുത്തേക്ക് എങ്ങനെ ലഭിക്കുന്നുവെന്ന് വിവരിക്കുകയാണ്. പലവിധശക്തികളുള്ള അതി ബലവാനായ ഒരാൾ നഭോമണ്ഡലത്തിൽ ശരിയായ രൂപത്തിൽ പ്രത്യക്ഷപ്പെട്ട് അദ്ദേഹത്തെ അത് പഠിപ്പിച്ചിരിക്കുകയാണ്. അങ്ങനെയാണ് അദ്ദേഹത്തിന് അതിനെക്കുറിച്ച് അറിവ് ലഭിക്കുന്നത്. അല്ലാതെ, അദ്ദേഹം കളവ് പറയുന്നതോ, ഭ്രാന്ത്പറയുന്നതോ ഒന്നുമല്ല എന്ന് സാരം.

ശക്തിമത്തായ കഴിവുകളുള്ളവൻ (شَدِيدُ الْقُوَى)എന്നും, ബലവാൻ(ذُو مِرَّةٍ) എന്നും പറഞ്ഞത് ജിബ്രീൽ (അ) എന്ന മലക്കിനെ ഉദ്ദേശിച്ചാകുന്നു. مِرَّةٍ എന്ന വാക്കിന് ബുദ്ധിശക്തി, ആലോചനശക്തി, വമ്പിച്ച ശക്തി, കൗതുകമുള്ള പ്രകൃ തി, എന്നൊക്കെ അർത്ഥം കൊടുക്കപ്പെട്ടിട്ടുണ്ട്. ഇങ്ങനെയുള്ള ഗുണങ്ങളെല്ലാം തികഞ്ഞ ആളാണ് ജിബ്രീൽ (അ) എന്നതിൽ സംശയമില്ല. അദ്ദേഹമാണ് അല്ലാ ഹുവിന്റെ അനുമതിയോടെ അത് ഇറക്കിക്കൊടുത്തിരിക്കുന്നതെന്ന് സൂ: അൽബ ക്വറഃ 97 ൽ അല്ലാഹു വ്യക്തമായി തന്നെ പ്രസ്താവിച്ചിട്ടുണ്ട്. 26 : 193 ൽ വിശ്വ

സ്തനായ ആത്മാവ് (الروح الأمين) എന്നും, 16 : 102 ൽ പരിശുദ്ധാത്മാവ് (الروح القدس) എന്നും ജിബ്‌രീലിനെക്കുറിച്ച് പ്രസ്താവിച്ചിരിക്കുന്നു. സൂ: തക്‌വീർ (التكوير) 19 : 23 ൽ അല്ലാഹു പറയുന്നു: നിശ്ചയമായും ഇത് മാന്യനായ, ശക്തി മാനായ, അർശിന്റെ നാഥന്റെ അടുക്കൽ സ്ഥാനമുള്ളവനായ, അവിടെ അനുവദിക്കപ്പെടുന്നവനായ, വിശ്വസ്തനായ ഒരു ദൂതൻ പറഞ്ഞുകൊടുത്ത വാക്കാകുന്നു. നിങ്ങളുടെ ആൾ (നബി) ഒരു ഭ്രാന്തനൊന്നുമല്ല. അദ്ദേഹം അദ്ദേഹത്തെ (ആ ദൂതനെ) സ്പഷ്ടമായ നഭോമണ്ഡലത്തിൽവെച്ച് കാണുകയുണ്ടായിട്ടുണ്ട്. (إِنَّهُ لَقَوْلُ رَسُولٍ كَرِيمٍ– إلى قوله: بَالأُفُقِ المُبِين)

നബി ﷺ ജിബ്‌രീലിനെ (അ) അദ്ദേഹത്തിന്റെ സാക്ഷാൽ രൂപത്തിൽ രണ്ട് പ്രാവശ്യമാണ് കണ്ടിട്ടുള്ളത്. ഒന്ന് ഹിറാമലയിൽവെച്ചും, മറ്റൊന്ന് മിഅ്റാജ്എന്ന പേരിൽ അറിയപ്പെടുന്ന പ്രസിദ്ധ വാനാരോഹണയാത്രയിലും. ഇവയിൽ ഒന്നാമത്തേതിനെക്കുറിച്ചാണിവിടെ 5 മുതൽ 12 വരെയും താഴെ സൂ: തക്‌വീർ 19 മുതൽ 23 വരെയുള്ള വചനങ്ങളിലും പ്രസ്താവിക്കുന്നത്. രണ്ടാമത്തേതിനെക്കുറിച്ച് തുടർന്നുള്ള 13 മുതൽ 18 വരെ വചനങ്ങളിലും പ്രസ്താവിക്കുന്നുണ്ട്. രണ്ടാമത്തേതിനെപ്പറ്റി സൂ: തക്‌വീറിൽ പ്രസ്താവിക്കപ്പെട്ടിട്ടില്ല. ഇബ്നു കഥീർ (റ) പറയുന്നതുപോലെ, സൂ: തക്‌വീറിന്റെ അവതരണം മിഅ്റാജിന്റെ മുമ്പായിരിക്കാം. والله أعلم

നബി തിരുമേനി ﷺക്ക് ഹിറാഗുഹയിൽവെച്ച് ഒന്നാമതായി മലക്ക് മുഖേന വഹ്‌യ് ലഭിച്ചതും, അപ്പോൾ സൂ: അലക്വ് (سورة إقرأ) അവതരിച്ചതും പ്രസിദ്ധമാണല്ലോ. പിന്നീട് കുറെ നാളത്തേക്ക് വഹ്‌യ് വരാതിരിക്കുകയുണ്ടായി. വഹ്‌യ് വീണ്ടും ലഭിച്ചുകൊണ്ടിരിക്കുവാനുള്ള ആവേശവും, ആ മഹാനുഗ്രഹം നിന്നുപോയതിനെക്കുറിച്ചുള്ള ഭയാശങ്കയും നിമിത്തം തിരുമേനിക്ക് അസ്വസ്ഥതതോന്നി. വല്ല കുന്നിൻ മുകളിലും കയറി താഴെവീണു മരണപ്പെട്ടെങ്കിലോ എന്നുപോലും തിരുമേനിക്കുതോന്നിപ്പോയിരുന്നു. ഇങ്ങനെയുള്ള അവസരത്തിൽ തിരുമേനിയെ സമാധാനിപ്പിക്കുന്ന ചില വാക്കുകൾ– അശരീരി ശബ്ദം– അവിടുന്ന് കേൾക്കുമായിരുന്നു. അതുകേൾക്കുമ്പോൾ മനസ്സിന് സമാധാനം വരും. വീണ്ടും അസ്വാസ്ഥ്യം തോന്നും. ഇങ്ങനെയിരിക്കെ, ഒരിക്കൽ മലക്ക്– ജിബ്‌രീൽ (അ) തന്റെ സാക്ഷാൽരൂപത്തിൽ പ്രത്യക്ഷപ്പെടുകയുണ്ടായി. അദ്ദേഹത്തിന് അറുനൂറ് ചിറകുകൾ ഉണ്ടായിരുന്നു. ആകാശത്തിനും ഭൂമിക്കുമിടയിൽ– ഉപരിമണ്ഡലത്തിൽ– ഒരു പീഠത്തിലായിക്കൊണ്ടായിരുന്നു അദ്ദേഹം പ്രത്യക്ഷനായത്. അദ്ദേഹത്തിന്റെ വമ്പിച്ച ആ സൃഷ്ടിരൂപം ചക്രവാളത്തിന്റെ ഉപരിഭാഗം മുഴുവനും മൂടുമാറുണ്ടായിരുന്നു. ഇതിനെപ്പറ്റിയാണ് فَاسْتَوَى وَهُوَ بِالْأُفُقِ الْأَعْلَى (അദ്ദേഹം ശരിക്ക്– യഥാരൂപത്തിൽ– നിലകൊണ്ട്; അദ്ദേഹം ഉന്നതമായ മണ്ഡലത്തിലുമായിരുന്നു) എന്ന് പറഞ്ഞതും, തുടർന്ന് 8 മുതൽ 12 കൂടിയ അഞ്ചുവചനങ്ങളിൽ വിവരിക്കുന്നതും. അഹ്മദ് (റ), ബുഖാരി (റ), മുസ്‌ലിം (റ) തുടങ്ങിയ മഹാൻമാരെല്ലാം രേഖപ്പെടുത്തിയതും, ഇസ്‌ലാം ചരിത്രത്തിൽ പ്രസിദ്ധമായതുമാണ് ഈ

സംഭവം. ജിബ്‌രീലിനെ (അ) കണ്ടശേഷം നടന്നതെന്താണെന്ന് അടുത്ത വചന ങ്ങളിൽ തുടർന്ന് പറയുന്നു:-

ثُمَّ دَنَا فَتَدَلَّىٰ ﴿٨﴾

**﴾8﴿ പിന്നീട് അദ്ദേഹം അടുത്തു; അങ്ങനെ, (കൂടുതൽ) അടുത്തു വന്നു;-**

فَكَانَ قَابَ قَوْسَيْنِ أَوْ أَدْنَىٰ ﴿٩﴾

**﴾9﴿ എന്നിട്ട് രണ്ട് വില്ലിന്റെ അള വിൽ, അല്ലെങ്കിൽ (അതിലും) കൂടു തൽ അടുപ്പമായിത്തീർന്നു.**

---

﴾8﴿ ثُمَّ دَنَا പിന്നെ അദ്ദേഹം അടുത്തു فَتَدَلَّىٰ അങ്ങനെ അടുത്തുകൂടി, കീഴ്പോട്ടുവന്നു ﴾9﴿ فَكَانَ എന്നിട്ട് ആയി قَابَ അളവിൽ, തോത്, ഞാൺ (പോലെ) قَوْسَيْنِ രണ്ട് വില്ലിന്റെ أَوْ أَدْنَىٰ അല്ലെങ്കിൽ കൂടുതൽ അടുത്തത്.

---

അതായത്, ചക്രവാളത്തിനുമീതെ പ്രത്യക്ഷപ്പെട്ടശേഷം മലക്ക് നബി ﷺയുമായി അടുത്തടുത്തു. അങ്ങേഅറ്റം അടുത്തു വന്നു എന്ന് സാരം. രണ്ട് മനുഷ്യൻമാർ തമ്മിലോ, മറ്റേതെങ്കിലും രണ്ട് ഭൗതിക ജീവികൾ തമ്മിലോ അടുക്കുന്നതുപോലെയുള്ള അടുപ്പമല്ല ഇത്. ജഡജീവിയും ഭൂവാസിയുമായ മനുഷ്യവർഗത്തിന്റെ നേതാവും, ആത്മീയജീവിയും ഉപരിലോകവാസിയുമായ മലക്ക് വർഗത്തിന്റെ നേതാവും തമ്മിൽ കൂടിയിണങ്ങുവാനുള്ള ഒരസാധാരണ കൂടിക്കാഴ്ചയായിരുന്നു ഇത്. എന്നിരിക്കെ, അല്ലാഹുവും റസൂലും പറഞ്ഞുതന്നതിനപ്പുറം ആ അടുപ്പത്തെക്കുറിച്ച് വിശദീകരിക്കുവാൻ നമുക്ക് സാധ്യമല്ല. قَابَ قَوْسَيْنِ എന്ന വാക്കിന് രണ്ട് വില്ലിന്റെ അളവ്അല്ലെങ്കിൽ 'രണ്ട് വില്ലിന്റെ ഞാൺ'എന്ന് വാക്കർത്ഥം. രണ്ട് വസ്തുക്കൾ തമ്മിൽ അങ്ങേഅറ്റം അടുത്തുവെന്ന് കാണിക്കുന്ന ഒരു ഉപമാലങ്കാര പ്രയോഗമാണിത്. പ്രയോഗത്തിന്റെ ഉൽഭവത്തെക്കുറിച്ച് ഭിന്നമായ പ്രസ്താവനകൾ കാണാമെങ്കിലും ഉദ്ദേശ്യം അതാണ് എന്നതിൽ തർക്കമില്ല.

فَأَوْحَىٰٓ إِلَىٰ عَبْدِهِۦ مَآ أَوْحَىٰ ﴿١٠﴾

**﴾10﴿ അങ്ങനെ, അദ്ദേഹം അവന്റെ (അല്ലാഹുവിന്റെ) അടിയാന്ന് വഹ്‌യ് [ബോധനം] നൽകിയത് (ഒക്കെ) നൽകി.**

---

﴾10﴿ فَأَوْحَىٰ എന്നിട്ട് അദ്ദേഹം (അവൻ) വഹ്‌യ് നൽകി إِلَىٰ عَبْدِهِۦ അവന്റെ (തന്റെ) അടിയാന്ന് مَآ أَوْحَىٰ വഹ്‌യ് നൽകിയത്

---

തമ്മിൽ അങ്ങേഅറ്റം അടുത്ത ശേഷം, അല്ലാഹുവിന്റെ അടിയാനായ നബി ﷺക്ക് ജിബ്‌രീൽ (അ) അല്ലാഹുവിങ്കൽ നിന്നുള്ള സന്ദേശങ്ങൾ ബോധനം നൽകി

എന്ന് സാരം. أَوْحَى എന്ന ക്രിയയുടെ കർത്താവായി അതിൽ അന്തർഭവിച്ചു കിടപ്പുള്ള സർവ്വനാമം (الضمير المستتر) ജിബ്‌രീലിനെ ഉദ്ദേശിച്ചാണെന്ന നിലക്കാണ് ഇപ്പറഞ്ഞത്. അത് അല്ലാഹുവിനെ ഉദ്ദേശിച്ചുള്ളതാണെന്നും വരാം. ചില വ്യാഖ്യാതാക്കൾ അങ്ങനെയും അഭിപ്രായപ്പെട്ടിരിക്കുന്നു. അപ്പോൾ അതിന്റെ സാരം, ജിബ്‌രീൽ (അ) മുഖാന്തരം അല്ലാഹു തന്റെ അടിയാനായ നബി ﷺക്ക് വഹ്‌യ് നൽകി എന്നുമായിരിക്കും. രണ്ടായാലും ആശയം ഒന്നുതന്നെ.

مَا كَذَبَ ٱلْفُؤَادُ مَا رَأَىٰٓ ﴿١١﴾

**﴾11﴿ അദ്ദേഹം (നബി) കണ്ടതിന്റെ ഹൃദയം (നിഷേധിച്ചു) കളവാക്കിയില്ല.**

أَفَتُمَٰرُونَهُۥ عَلَىٰ مَا يَرَىٰ ﴿١٢﴾

**﴾12﴿ എന്നിരിക്കെ, അദ്ദേഹം കാണുന്നതിന്റെ പേരിൽ അദ്ദേഹത്തോട് നിങ്ങൾ (സംശയിച്ച്) തർക്കം നടത്തുകയോ?!**

---

﴾11﴿ مَا كَذَبَ കളവാക്കിയില്ല (നിഷേധിച്ചില്ല) ٱلْفُؤَادُ വല്ല ഹൃദയം مَا رَأَىٰٓ അത് (അദ്ദേഹം) കണ്ടത് ﴾12﴿ أَفَتُمَٰرُونَهُۥ എന്നിരിക്കെ നിങ്ങളദ്ദേഹത്തോട് തർക്കം നടത്തുകയോ, വഴക്കടിക്കുകയോ عَلَىٰ مَا يَرَىٰ അദ്ദേഹം കാണുന്നതിന്റെ പേരിൽ

---

നബി ﷺ കണ്ണുകൊണ്ട് കണ്ട ആ കാഴ്ചയെപ്പറ്റി വല്ല സംശയമോ, ചാഞ്ചല്യമോ തോന്നി അവിടുന്ന് നിഷേധിച്ചില്ല; അത് യഥാർത്ഥവും സത്യവുമായ അനുഭവമാണെന്ന് ഹൃദയത്തിന് ബോധ്യം വരുകതന്നെ ചെയ്തു. എന്നിരിക്കെ, അദ്ദേഹത്തിനുണ്ടാകുന്ന ഇത്തരം ദർശനങ്ങളെപ്പറ്റി നിങ്ങൾ നിഷേധിച്ചു തർക്കിച്ചും കൊണ്ടിരിക്കുന്നത് ന്യായമല്ല എന്ന് സാരം. എത്രയോ പ്രാവശ്യം ജിബ്‌രീൽ (അ) നബി ﷺയുടെ അടുക്കൽ വന്ന് വഹ്‌യ് നൽകുകയുണ്ടായിട്ടുണ്ട്. ചിലപ്പോൾ ശബ്ദം കേട്ടും, ചിലപ്പോൾ മനുഷ്യരൂപത്തിൽ പ്രത്യക്ഷപ്പെട്ടും, മറ്റ് വിധത്തിലും അത് സംഭവിക്കും. എന്നാൽ മേലുദ്ധരിച്ച ഹദീഥിൽ കണ്ടതുപോലെ സാക്ഷാൽ രൂപത്തിൽ രണ്ട് പ്രാവശ്യമേ നബി ﷺ അദ്ദേഹത്തെ കണ്ടിട്ടുള്ളൂ. ഒന്നാമത്തേത് ഭൂമിയിൽ -മക്കയിൽ- വെച്ചുതന്നെ. അതിനെപ്പറ്റിയാണ് മുകളിൽ പ്രസ്താവിച്ചത്. ഉപരിലോകത്തുവെച്ചുണ്ടായ രണ്ടാമത്തെ സംഭവത്തെക്കുറിച്ച് അടുത്ത വചനങ്ങളിൽ വിവരിക്കുന്നു.

وَلَقَدْ رَءَاهُ نَزْلَةً أُخْرَىٰ ﴿١٣﴾

**﴾13﴿ തീർച്ചയായും അദ്ദേഹം [നബി] വേറെ ഒരു പ്രാവശ്യത്തി(ലെ വരവി)ലും അദ്ദേഹത്തെ [ജിബ്‌രീലിനെ] കണ്ടിട്ടുണ്ട്;-**

عِندَ سِدْرَةِ ٱلْمُنتَهَىٰ ﴿١٤﴾

﴾14﴿ സിദ്റത്തുൽ മുൻതഹായുടെ [അറ്റത്തെ ഇലന്തമരത്തിന്റെ] അടുക്കൽ വെച്ച്.

عِندَهَا جَنَّةُ ٱلْمَأْوَىٰٓ ﴿١٥﴾

﴾15﴿ അതിന്റെ അടുക്കലാണ് ആവാസത്തിന്റെ സ്വർഗം.

إِذْ يَغْشَى ٱلسِّدْرَةَ مَا يَغْشَىٰ ﴿١٦﴾

﴾16﴿ അതായത്, (ആ) ഇലന്തമരത്തെ ആവരണം ചെയ്തത് (ഒക്കെ) ആവരണം ചെയ്തിരുന്നപ്പോൾ, [അപ്പോഴാണതുണ്ടായത്.]

مَا زَاغَ ٱلْبَصَرُ وَمَا طَغَىٰ ﴿١٧﴾

﴾17﴿ (നബിക്ക്) കാഴ്ച തെറ്റിപ്പോയില്ല; അത് ക്രമം വിട്ടതുമില്ല.

لَقَدْ رَأَىٰ مِنْ ءَايَٰتِ رَبِّهِ ٱلْكُبْرَىٰٓ ﴿١٨﴾

﴾18﴿ തീർച്ചയായും അദ്ദേഹത്തിന്റെ റബ്ബിന്റെ അതിമഹത്തായ ദൃഷ്ടാന്തങ്ങളിൽ നിന്നും (പലതും) അദ്ദേഹം കാണുകയുണ്ടായി.

---

﴾13﴿ وَلَقَدْ رَءَاهُ തീർച്ചയായും അദ്ദേഹം അദ്ദേഹത്തെ കണ്ടിട്ടുണ്ട് نَزْلَةً ഒരു പ്രാവശ്യം, ഒരു ഇറക്കത്തിൽ (വരവിൽ) أُخْرَىٰ വേറെ, മറ്റൊരു ﴾14﴿ عِندَ سِدْرَةِ ഇലന്തയുടെ അടുക്കൽവെച്ച് ٱلْمُنتَهَىٰ അറ്റത്തെ, ഒടുക്കത്തെ ﴾15﴿ عِندَهَا അതിന്നടുക്കലുണ്ട്, അടുക്കലാണ് جَنَّةُ ٱلْمَأْوَىٰٓ ആ വാസ(വാസസ്ഥല)ത്തിന്റെ സ്വർഗം ﴾16﴿ إِذْ يَغْشَى ആവരണം ചെയ്തിരുന്നപ്പോൾ, മൂടിയ സന്ദർഭം ٱلسِّدْرَةَ ഇലന്തയെ مَا يَغْشَىٰ ആവരണം ചെയ്തത്, മൂടിയത് (ഒക്കെ) ﴾17﴿ مَا زَاغَ തെറ്റിയിട്ടില്ല, വക്രത ബാധിച്ചില്ല ٱلْبَصَرُ കണ്ണ്, കാഴ്ച, ദൃഷ്ടി وَمَا طَغَىٰ ക്രമം വിട്ടതുമില്ല, അതിക്രമിച്ചിട്ടുമില്ല ﴾18﴿ لَقَدْ رَأَىٰ തീർച്ചയായും അദ്ദേഹം കണ്ടിട്ടുണ്ട് مِنْ ءَايَٰتِ ദൃഷ്ടാന്തങ്ങളിൽനിന്ന് رَبِّهِ തന്റെ റബ്ബിന്റെ ٱلْكُبْرَىٰٓ അതിമഹത്തായ, ഏറ്റം വലുതായ

---

രണ്ടാംപ്രാവശ്യംമിഅ്റാജിൽ (വാനയാത്രയിൽ) വെച്ച് നബി ﷺ ജിബ്രീലി(അ)നെ സാക്ഷാൽ രൂപത്തിൽ കണ്ട സംഭവമാണിത്. സിദ്റത്തുൽ മുൻതഹാ(سدرة المنتهى) എന്നാൽ അറ്റത്തെ ഇലന്തവൃക്ഷം എന്ന് വാക്കർത്ഥം. നമ്മെ സംബന്ധിച്ചിടത്തോളം ഇത് അദൃശ്യലോകത്തെ വൃക്ഷമായതുകൊണ്ട് ക്വുർആനിലോ ഹദീഥിലോ കണ്ടതിൽ കവിഞ്ഞ് അതിനെപ്പറ്റി അഭിപ്രായമൊന്നും പറയുവാൻ സാധ്യമല്ല. സജ്ജനങ്ങളുടെ ആവാസമാകുന്ന -നിവാസകേന്ദ്രമായ- സ്വർഗം (جنة المأوى) അതിന്റെ അടുക്കലാണെന്ന് അല്ലാഹു പ്രസ്താവിച്ചതിൽനിന്ന്

അത് ഈ ഭൗതിക ലോകത്തിലെ വൃക്ഷമല്ല എന്ന് സ്പഷ്ടമാണ്.

മിഅ്റാജിന്റെ സംഭവം മുസ്ലിംകൾക്കിടയിൽ പ്രസിദ്ധമാണ്. ഇമാം ബുഖാരി, മുസ്ലിം (റ) തുടങ്ങിയ മഹാൻമാരെല്ലാം പല മാർഗങ്ങളിൽകൂടി ഉദ്ധരിച്ച പല ഹദീഥുകളിലും അതിനെപ്പറ്റി വിവരിച്ചിട്ടുണ്ട്. ജിബ്രീൽ (അ) നബി ﷺയെ കൂട്ടിക്കൊണ്ട് ഓരോ ആകാശത്തും ചെന്നതും അവിടെവെച്ചുണ്ടായ സംഭവങ്ങളും, കണ്ട ദൃഷ്ടാന്തങ്ങളും അവയിൽ പ്രസ്താവിച്ച് കാണാം. അക്കൂട്ടത്തിൽ ഏഴാമത്തെ ആകാശത്തിൽവെച്ചുണ്ടായ സംഗതികൾ വിവരിക്കുന്ന മദ്ധ്യെ ഒരു ഹദീഥിൽ നബി ﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു:

ثم رفعت إلى سدرة المنتهى فإذا نبقها مثل قلال هجر وإذا ورقها مثل اذان القيلة فلما غشيها من أمر ربي ما غشيها تغيرت فما احد من خلق الله يستطيع أن ينعتها من حسنها-متفق عليه

(സാരം: പിന്നീട് എന്നെ സിദ്റത്തുൽ മുൻതഹായിലേക്ക് ഉയർത്തിക്കൊണ്ടുപോയി. നോക്കുമ്പോൾ, അതിന്റെ ഫലങ്ങൾ ഹജറി(*)ലെ വലിയ തോൽകുടങ്ങളെപ്പോലെയും, അതിന്റെ ഇലകൾ ആനയുടെ ചെവികൾപോലെയുമിരിക്കുന്നു! എന്റെ റബ്ബിന്റെ കല്പന- അഥവാ കാര്യം -കളിൽനിന്നും അതിനെ ആവരണം ചെയ്തതെല്ലാം ആവരണം ചെയ്തിരിക്കയാൽ അതിന് സ്ഥിതിമാറ്റം വന്നിരിക്കുന്നു. അല്ലാഹുവിന്റെ സൃഷ്ടികളിൽ ആർക്കും തന്നെ, അതിന്റെ നന്മ- അഥവാ സൗന്ദര്യം- നിമിത്തം അതിനേ വർണിക്കുവാൻ സാധ്യമല്ല.(ബു, മു.) മറ്റൊരു നിവേദനത്തിൽ അതിനെ പല വർണങ്ങളും ആവരണം ചെയ്തിരിക്കുന്നു.അവ എന്തൊക്കെയാണെന്ന് എനിക്കറിഞ്ഞുകൂടാ(وغشيها الوان لا ادري ماهي الخ –متفق) എന്നും പറഞ്ഞിരിക്കുന്നു. മുസ്ലിമും (റ) മറ്റും നിവേദനം ചെയ്ത ഒരു ഹദീഥിൽ, മുകളിൽനിന്ന് കീഴ്പോട്ട് ഇറങ്ങുന്ന കാര്യങ്ങളും, അടിയിൽനിന്ന് മേൽപ്പോട്ട് കയറുന്ന കാര്യങ്ങളും ചെന്നവസാനിക്കുന്ന ഒരു കേന്ദ്രമാണ് അതെന്ന് പ്രസ്താവിച്ചു കാണാം. വേറെ ചില ഹദീഥുകളിൽ മലക്കുകൾ അതിനെ ആവരണം ചെയ്തിട്ടുള്ളതായും പ്രസ്താവിച്ചിട്ടുണ്ട്. (ദീർഘിച്ചുപോകുന്നതുകൊണ്ട് ഹദീഥുകൾ ഉദ്ധരിക്കുന്നില്ല.)

മേൽ ഉദ്ധരിച്ചതിൽനിന്ന് നമുക്ക് മനസ്സിലാക്കാം:

1) സിദ്റത്തുൽ മുൻതഹാ ഭൂമിയിലെ ഏതെങ്കിലും ഒരു വൃക്ഷമല്ല; അലങ്കാരരൂപത്തിൽ പറയപ്പെട്ടതുമല്ല; ആകാശലോകത്ത് സ്ഥിതിചെയ്യുന്ന ഒരു യഥാർത്ഥ വൃക്ഷമാണത്.

---

***(*) ഒരു രാജ്യമാണ് ഹജർ. മദീനഃയുടെ അടുത്തും, യമനിലും മറ്റും ഇതേ പേരിലുള്ള രാജ്യങ്ങളുണ്ടായിരുന്നു. ഇവിടെ ഏതാണ് ഉദ്ദേശ്യമെന്ന് തീർത്തു പറയുവാൻ പ്രയാസമുണ്ട്.***

2) പല വൻകാര്യങ്ങളും നടന്നുകൊണ്ടിരിക്കുന്നതും, വിവിധ ദൃഷ്ടാന്തങ്ങൾ ഉൾക്കൊള്ളുന്നതുമായ ഒരു മഹത്തായ കേന്ദ്രമാണത്. അതുകൊണ്ടായിരിക്കാം അതിന് അറ്റത്തെ ഇലന്തമരംഎന്ന അർത്ഥത്തിലുള്ള ആ പേർ നൽകപ്പെട്ടത്.

3) 16 -ാം വചനത്തിന്റെ ഒരു സാമാന്യ വ്യാഖ്യാനമായി ആ വൃക്ഷത്തെപ്പറ്റി പ്രസ്തുത ഹദീഥുകളിൽ കണ്ട വിവരങ്ങളെ നമുക്ക് സ്വീകരിക്കാവുന്നതാണ്.

മേൽ സൂചിപ്പിച്ചതുപോലെ, അല്ലാഹുവിനും റസൂലിനും മാത്രം അറിയാവുന്ന എത്രയോ വമ്പിച്ച ദൃഷ്ടാന്തങ്ങളും കാഴ്ചകളും അന്ന് റസൂൽ തിരുമേനി ﷺ കണ്ടറിഞ്ഞിട്ടുണ്ട്. ആ കാഴ്ചകൾ നിമിത്തം അവിടുത്തേക്ക് എന്തെങ്കിലും പാകപ്പിഴവോ, അമളിയോ പിണഞ്ഞിട്ടില്ല. അവിടുന്ന് എല്ലാം ശരിക്ക് ഗ്രഹിച്ചിരിക്കുന്നു. എന്നൊക്കെയാണ് 17, 18 വചനങ്ങളിൽ ചൂണ്ടിക്കാട്ടുന്നത്. മിഅ്റാജിന്റെ സംഭവത്തെക്കുറിച്ചും, അതിൽ യുക്തിവാദക്കാർക്ക് അനുകൂലിക്കുവാൻ കഴിയാത്ത ഭാഗങ്ങളെക്കുറിച്ചും സൂറത്തുൽ ഇസ്റാഈലിൽവെച്ച് നാം സംസാരിച്ചിട്ടുണ്ട്.

നബി തിരുമേനിﷺക്ക് യാതൊരു പിഴവും പറ്റിയിട്ടില്ല, അല്ലാഹുവിന്റെ പക്കൽനിന്നുള്ള വഹ്‌യ് പ്രകാരമാണ് അവിടുന്ന് പ്രബോധനം നടത്തുന്നത്. വഹ്‌യ് ലഭിക്കുന്ന മാർഗം ഇന്നതാണ്, മറ്റാരും പ്രാപിച്ചിട്ടില്ലാത്ത പല ഉന്നത പദവികളും സിദ്ധിച്ച മഹാനാണ് തിരുമേനി, എന്നൊക്കെ പ്രസ്താവിച്ചശേഷം, അതെല്ലാം വ്യാജമാക്കി നിഷേധിക്കുന്ന മുശ്‌രിക്കുകളെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:

أَفَرَءَيْتُمُ ٱللَّٰتَ وَٱلْعُزَّىٰ ﴿١٩﴾

**《19》 എന്നാൽ, നിങ്ങൾ കണ്ടുവോ ലാത്തയെയും ഉസ്സായെയും.**

وَمَنَوٰةَ ٱلثَّالِثَةَ ٱلْأُخْرَىٰٓ ﴿٢٠﴾

**《20》 മറ്റേ മൂന്നാമത്തേതായ മനാത്തിനെയും?!**

---

《19》 أَفَرَءَيْتُم എന്നാൽ (എന്നിരിക്കെ) നിങ്ങൾ കണ്ടുവോ ٱللَّٰتَ ലാത്തയെ وَٱلْعُزَّىٰ ഉസ്സായെയും 《20》 وَمَنَوٰةَ മനാത്തിനേയും ٱلثَّالِثَةَ മൂന്നാമത്തേതായ ٱلْأُخْرَىٰ മറ്റേ, വേറെ

---

മേൽ വിവരിച്ച യാഥാർത്ഥ്യങ്ങളെ മുമ്പിൽ വെച്ചുകൊണ്ട് നിങ്ങൾ ആരാധ്യ ദൈവങ്ങളായി സ്വീകരിച്ച ഇവയെപ്പറ്റി നിങ്ങളൊന്ന് ആലോചിച്ച് നോക്കുവിൻ. നിങ്ങൾക്കെന്താണ് പറയുവാനുള്ളത്? കേൾക്കട്ടെ! എന്ന് സാരം.

അറബികൾ ആരാധ്യദൈവങ്ങളായി സ്വീകരിച്ചുവന്നിരുന്ന നിരവധി ദൈവങ്ങളിൽ കൂടുതൽ പ്രസിദ്ധിയുള്ള മൂന്നെണ്ണമാണ് ഇവ. ലാത്ത( اللات) ഥക്വീഫ് (ثقيف) ഗോത്രക്കാരുടെ വക ത്വാഇഫിലെ ഒരു വിഗ്രഹമാണ്. മുൻകാലത്ത് ഹജ്ജിന് പോകുന്നവർക്ക് ഗോതമ്പത്തരികൊണ്ട് ഭക്ഷണമുണ്ടാക്കിക്കൊടുത്തിരുന്ന ഒരു നല്ല മനുഷ്യന്റെ സ്മാരകമായി സ്ഥാപിക്കപ്പെട്ടതായിരുന്നു അത്. ഉസ്സാ ( العزى) ഒരു പ്രത്യേക ആരാധ്യവൃക്ഷമായിരുന്നു. അതിൻമേൽ ഒരു ക്ഷേത്രവും നിർമിക്കപ്പെട്ടിരുന്നു. മക്കഃയുടെയും, ത്വാഇഫിന്റെയും ഇടയിൽ നഖ്ലഃ എന്ന സ്ഥലത്തുള്ള അതിനെ ക്വുറൈശികൾ ആരാധിച്ചു വന്നിരുന്നു. മക്കഃയുടെയും മദീനഃയുടെയും ഇടയിൽ മുശല്ലൽ എന്ന സ്ഥലത്തായിരുന്നു മനാത്ത് (مناة). ഹുദൈൽ, ഖുസാഅഃ, ഔസ്, ഖസ്റജ് മുതലായ ഗോത്രക്കാരുടെ വിഗ്രഹമായിരുന്നു അത്. മറ്റേ മൂന്നാമത്തേത്എന്ന വിശേഷണം അവയെ നിന്ദിച്ചുകൊണ്ടുള്ള ഒരു പ്രയോഗമാണ്. ഇങ്ങനെയുള്ള പല വിഗ്രഹങ്ങളും ചില മലക്കുകളുടെ പ്രതിഷ്ഠകളാണെന്നും, മലക്കുകൾ അല്ലാഹുവിന്റെ പെൺമക്കളാണെന്നുമായിരുന്നു മുശ്രിക്കുകളുടെ സങ്കൽപം. അതുകൊണ്ട് അല്ലാഹു അവരോട് ചോദിക്കുന്നു:-

أَلَكُمُ ٱلذَّكَرُ وَلَهُ ٱلْأُنثَىٰ ﴿٢١﴾

**《21》നിങ്ങൾക്ക് ആണും, അവന് [അല്ലാഹുവിന്] പെണ്ണുമോ?!**

تِلْكَ إِذًا قِسْمَةٌ ضِيزَىٰٓ ﴿٢٢﴾

**《22》 അത് -എന്നാൽ (അങ്ങനെയാണെങ്കിൽ) -നീതികെട്ട ഒരു ഓഹരിയത്രെ!**

---

《21》 أَلَكُم നിങ്ങൾക്കോ ٱلذَّكَرُ ആണ് وَلَهُ അവന് ٱلْأُنثَىٰ പെണ്ണും 《22》 تِلْكَ അത് إِذًا അപ്പോൾ, എന്നാൽ, അങ്ങിനെയെങ്കിൽ قِسْمَةٌ ഒരോഹരിയാണ്, പങ്കാണ് ضِيزَىٰٓ നീതികെട്ട, അക്രമപരമായ

---

വ്യാജവാദങ്ങൾ പുറപ്പെടുവിക്കുന്നതിലും വേണ്ടേ അല്പമെങ്കിലും നീതി?! എനി, ആ വിഗ്രഹങ്ങളുടെ യഥാർത്ഥനില എന്താണെന്നോ?-

إِنْ هِىَ إِلَّآ أَسْمَآءٌ سَمَّيْتُمُوهَآ أَنتُمْ وَءَابَآؤُكُم مَّآ أَنزَلَ ٱللَّهُ بِهَا مِن سُلْطَٰنٍ ۚ

**《23》 അവ, നിങ്ങളും നിങ്ങളുടെ പിതാക്കളും നാമകരണം ചെയ്ത ചില പേരുകളല്ലാതെ (മറ്റൊന്നും) അല്ല; അവയെപ്പറ്റി അല്ലാഹു യാതൊരു അധികൃതലക്ഷ്യവും അവതരിപ്പിച്ചിട്ടില്ല.**

إِن يَتَّبِعُونَ إِلَّا ٱلظَّنَّ وَمَا تَهْوَى ٱلْأَنفُسُ ۖ وَلَقَدْ جَآءَهُم مِّن رَّبِّهِمُ ٱلْهُدَىٰٓ ﴿٢٣﴾

**അവർ [ആ മുശ്‌രിക്കുകൾ] ഊഹത്തെയും, (സ്വന്തം) മനസ്സുകൾ ഇച്ഛിക്കുന്നതിനെയുമല്ലാതെ പിൻപറ്റുന്നില്ല. (വാസ്തവത്തിൽ) തങ്ങളുടെ റബ്ബിങ്കൽ നിന്ന് അവർക്ക് നേർമാർഗം വന്നിട്ടുണ്ട്താനും. [എന്നിട്ടും അവർ അവയെ കൈവിടുന്നില്ല!]**

أَمْ لِلْإِنسَـٰنِ مَا تَمَنَّىٰ ﴿٢٤﴾

**《24》 അതല്ല, മനുഷ്യന് അവൻ വ്യാമോഹിക്കുന്നത് (ഒക്കെ) ഉണ്ടെന്നോ?!**

فَلِلَّهِ ٱلْـَٔاخِرَةُ وَٱلْأُولَىٰ ﴿٢٥﴾

**《25》 എന്നാൽ, അല്ലാഹുവിന്റേതാണ് പരലോകവും, ആദ്യലോക [ഇഹലോക]വും.**

---

《23》 إِنْ هِىَ അവയല്ല إِلَّآ أَسْمَآءٌ ചില പേരുകളല്ലാതെ سَمَّيْتُمُوهَآ നിങ്ങളവക്ക് നാമകരണം ചെയ്തു, പേരുവെച്ചതായ أَنتُمْ وَءَابَآؤُكُم നിങ്ങളും നിങ്ങളുടെ പിതാക്കളും مَّآ أَنزَلَ ٱللَّهُ അല്ലാഹു ഇറക്കിയിട്ടില്ല, അവതരിപ്പിച്ചിട്ടില്ല بِهَا അതിന്, അതിനെപ്പറ്റി مِن سُلْطَـٰنٍ ഒരു അധികൃതലക്ഷ്യവും, പ്രമാണവും إِن يَتَّبِعُونَ അവർ പിൻപറ്റുന്നില്ല إِلَّا ٱلظَّنَّ ഊഹത്തെയല്ലാതെ وَمَا تَهْوَى ഇച്ഛിക്കുന്നതിനെയും ٱلْأَنفُسُ മനസ്സുകൾ وَلَقَدْ جَآءَهُم തീർച്ചയായും അവർക്ക് വന്നിട്ടുമുണ്ട് مِّن رَّبِّهِمُ അവരുടെ റബ്ബിങ്കൽ നിന്ന് ٱلْهُدَىٰٓ നേർമാർഗം, മാർഗദർശനം 《24》 أَمْ لِلْإِنسَـٰنِ അതല്ല മനുഷ്യനുണ്ടോ مَا تَمَنَّىٰ അവൻ വ്യാമോഹിച്ചത്, കൊതിച്ചത് 《25》 فَلِلَّهِ എന്നാൽ അല്ലാഹുവിനാണ് ٱلْـَٔاخِرَةُ അവസാനത്തെ (പര) ലോകം وَٱلْأُولَىٰ ആദ്യത്തെ (ഇഹ) ലോകവും

---

ഇവരുടെ നയം കണ്ടാൽ, മനുഷ്യൻ ഇച്ഛിക്കുന്നതെല്ലാം അവന് ചെയ്യാം, അവൻ വ്യാമോഹിക്കുന്നതെല്ലാം അവന് നേടാം എന്നാണ് തോന്നുക. പക്ഷേ, ഇഹലോകത്തും പരലോകത്തുമുള്ള എല്ലാ ഉടമാധികാരങ്ങളും അല്ലാഹുവിനുള്ളതാണ്. അവൻ കല്പിച്ചതനുസരിച്ചേ മനുഷ്യന് എന്തും ചെയ്യാൻ അധികാരമുള്ളൂ. അവൻ നൽകുന്നതേ ആർക്കും ലഭിക്കുകയുമുള്ളൂ എന്ന് സാരം. വിഗ്രഹങ്ങൾ മലക്കുകളുടെ പ്രതീകങ്ങളാണ്, അവ തങ്ങൾക്ക് ശുപാർശയും രക്ഷയും നൽകും എന്നാണല്ലോ അവരുടെ വാദം. അതിന്റെ നിരർത്ഥത അടുത്ത വചനങ്ങളിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

## വിഭാഗം- 2

۞ وَكَم مِّن مَّلَكٍ فِى ٱلسَّمَـٰوَٰتِ لَا تُغْنِى شَفَـٰعَتُهُمْ شَيْـًٔا إِلَّا مِنۢ بَعْدِ أَن يَأْذَنَ ٱللَّهُ لِمَن يَشَآءُ وَيَرْضَىٰٓ ﴿٢٦﴾

《26》 ആകാശങ്ങളിൽ എത്രയോ മലക്കുകളുണ്ട്, അവരുടെ ശുപാർശ ഒട്ടുംതന്നെ ഉപകരിക്കുകയില്ല. അല്ലാഹു ഉദ്ദേശിക്കുകയും തൃപ്തിപ്പെടുകയും ചെയ്യുന്നവർക്ക് (ശുപാർശ ചെയ്യുവാൻ) അവൻ അനുവാദം നൽകിയതിന് ശേഷമല്ലാതെ

---

《26》 وَكَم مِّن എത്രയോ ഉണ്ട്, എത്രയാണുള്ളത് مَّلَكٍ മലക്കുകളായിട്ട് فِى ٱلسَّمَـٰوَٰتِ ആകാശങ്ങളിൽ لَا تُغْنِى ഉപകരിക്കയില്ല, പര്യാപ്തമാകയില്ല شَفَـٰعَتُهُمْ അവരുടെ ശുപാർശ شَيْـًٔا യാതൊന്നും, ഒട്ടും إِلَّا مِنۢ بَعْدِ ശേഷമല്ലാതെ أَن يَأْذَنَ അനുവാദം കൊടുക്കുന്നതിന് ٱللَّهُ അല്ലാഹു لِمَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَيَرْضَىٰ അവൻ തൃപ്തിപ്പെടുകയും ചെയ്യുന്ന

---

ആകാശത്ത് കണക്കറ്റ മലക്കുകളുണ്ട്. അവർ അല്ലാഹുവിന്റെ ആദരണീയരായ അടിയാൻമാരുമാണ്. (بل عباد مكرمون) എന്നാലും, അല്ലാഹുവിന്റെ അനുവാദം കൂടാതെ- അവരുടെ ഇഷ്ടംപോലെ- ആർക്കും ശുപാർശ ചെയ്യാൻ അവർക്ക് സാദ്ധ്യമല്ല. അല്ലാഹു ഉദ്ദേശിക്കുകയും, തൃപ്തിപ്പെടുകയും ചെയ്യുന്നവർക്കും അല്ലാതെ ശപാർശ ചെയ്യാൻ അവൻ ആരെയും അനുവദിക്കയില്ല. അനുവാദമില്ലാത്ത ശുപാർശകൊണ്ട് ഫലവുമില്ല. എന്നിരിക്കെ, ആ മലക്കുകളുടെ പേരിൽ കെട്ടിച്ചമക്കപ്പെട്ട വിഗ്രഹങ്ങളുണ്ടോ അവർക്ക് ശുപാർശ ചെയ്ത് രക്ഷ നൽകുന്നു?!

إِنَّ ٱلَّذِينَ لَا يُؤْمِنُونَ بِٱلْـَٔاخِرَةِ لَيُسَمُّونَ ٱلْمَلَـٰٓئِكَةَ تَسْمِيَةَ ٱلْأُنثَىٰ ﴿٢٧﴾

《27》 നിശ്ചയമായും, പരലോകത്തിൽ വിശ്വസിക്കാത്തവർ, പെൺവർഗത്തിന്റെ നാമകരണം (പോലെ) മലക്കുകൾക്ക് നാമകരണം ചെയ്തുവരുന്നു.

وَمَا لَهُم بِهِۦ مِنْ عِلْمٍ ۖ إِن يَتَّبِعُونَ إِلَّا ٱلظَّنَّ ۖ وَإِنَّ ٱلظَّنَّ لَا يُغْنِى مِنَ ٱلْحَقِّ شَيْـًٔا ﴿٢٨﴾

**﴾28﴿ അവർക്ക് അതിനെപ്പറ്റി യാതൊരു അറിവും ഇല്ലതാനും, അവർ ഊഹത്തെയല്ലാതെ പിൻപറ്റുന്നില്ല. ഊഹമാകട്ടെ, നിശ്ചയമായും യഥാർത്ഥത്തെ സംബന്ധിച്ച് ഒട്ടും തന്നെ ഉപകരിക്കുന്നതുമല്ല.**

---

**﴾27﴿** إِنَّ ٱلَّذِينَ നിശ്ചയമായും ഒരുകൂട്ടർ لَا يُؤْمِنُونَ വിശ്വസിക്കാത്ത بِٱلْـَٔاخِرَةِ പരലോകത്തിൽ لَيُسَمُّونَ അവർ നാമകരണം ചെയ്യുന്നു, പേരുവെക്കുന്നു ٱلْمَلَـٰٓئِكَةَ മലക്കുകൾക്ക് تَسْمِيَةَ ٱلْأُنثَىٰ പെണ്ണിന്റെ നാമകരണം. പെണ്ണിന് പേരുവെക്കുന്ന പ്രകാരം **﴾28﴿** وَمَا لَهُم അവർക്ക് ഇല്ലതാനും بِهِۦ അതിനെപ്പറ്റി مِنْ عِلْمٍ ഒരറിവും إِن يَتَّبِعُونَ അവർ പിൻപറ്റുന്നില്ല إِلَّا ٱلظَّنَّ ഊഹത്തെയല്ലാതെ وَإِنَّ ٱلظَّنَّ നിശ്ചയമായും ഊഹമാകട്ടെ لَا يُغْنِى പര്യാപ്തമാക്കുകയില്ല (ഉപകരിക്കയില്ല) مِنَ ٱلْحَقِّ യഥാർത്ഥത്തെ സംബന്ധിച്ചു, കാര്യത്തിന് شَيْـًٔا ഒന്നും, യാതൊന്നും

---

ആ മുശ്‌രിക്കുകളുടെ ആദ്യത്തെ പരലോകത്തിൽ വിശ്വസിക്കുന്നില്ല. അതോടൊപ്പം മലക്കുകളെ അല്ലാഹുവിന്റെ പെൺമക്കളാണെന്നും, അവർ സ്ത്രീകളാണെന്നും പറഞ്ഞുകൊണ്ട് സ്ത്രീകളുടേതായ നാമവിശേഷണങ്ങൾ അവർക്ക് നൽകുകയും ചെയ്യുന്നു. ഒരു ന്യായത്തെയും, അടിസ്ഥാനമാക്കിയല്ല, ഊഹത്തെ മാത്രം അടിസ്ഥാനമാക്കിയാണ്താനും അത്. സൂ: സുഖ്‌റുഫിൽ അല്ലാഹു പറയുന്നു: പരമകാരുണികന്റെ അടിയാൻമാരാകുന്ന മലക്കുകളെ അവർ പെണ്ണുങ്ങളാക്കുകയും ചെയ്തിരിക്കുന്നു! അവരെ സൃഷ്ടിച്ചതിന് ഇവർ സാക്ഷ്യം വഹിച്ചിരുന്നുവോ? അവരുടെ (ആ) സാക്ഷ്യം രേഖപ്പെടുത്തപ്പെടുകയും, അവർ ചോദ്യം ചെയ്യപ്പെടുകയും ചെയ്യുന്നതാണ്. وجعلوا الملئكة الذين هم عباد الرحمن الخ – الزخرف:١٩

إِنَّ الظَّنَّ لاَ يُغْنِي مِنَ الحَقِ شَيْئًا (ഊഹമാകട്ടെ, നിശ്ചയമായും യഥാർത്ഥത്തെ സംബന്ധിച്ച് ഒട്ടും ഉപകരിക്കുകയില്ല. എന്ന വാക്യം വളരെ ശ്രദ്ധേയമായ ഒരു പൊതു തത്വമാകുന്നു. ഒരു കാര്യത്തിന്റെ യഥാർത്ഥം മനസ്സിലാക്കുന്നതിനും, ഒരു കാര്യത്തെക്കുറിച്ച് വിശ്വാസം ഉറപ്പിക്കുന്നതിനും തക്കതായ രേഖയും ലക്ഷ്യവും തന്നെ വേണം. അഥവാ ഊഹമോ ധാരണയോ പോര. കാരണം ഊഹങ്ങളിൽ മിക്കതും അടിസ്ഥാനരഹിതമായിരിക്കും. നബി ﷺ പറയുന്നു: إياكم والظن وإن الظن أكذب الحديث (നിങ്ങൾ ഊഹത്തെ സൂക്ഷിക്കുക. കാരണം, ഊഹം വർത്തമാനത്തിൽവെച്ച് ഏറ്റവും കളവായതാകുന്നു.) (ബു.)

فَأَعۡرِضۡ عَن مَّن تَوَلَّىٰ عَن ذِكۡرِنَا وَلَمۡ يُرِدۡ إِلَّا ٱلۡحَيَوٰةَ ٱلدُّنۡيَا ﴿٢٩﴾

﴾29﴿ (നബിയേ) എന്നാൽ, നമ്മുടെ സ്മരണ വിട്ടുതിരിഞ്ഞുകളയുകയും, ഐഹികജീവിതമല്ലാതെ ഉദ്ദേശം വെക്കാതിരിക്കുകയും ചെയ്യുന്നവരിൽനിന്ന് നീ ഒഴിഞ്ഞുമാറിക്കൊള്ളുക.

ذَٰلِكَ مَبۡلَغُهُم مِّنَ ٱلۡعِلۡمِۚ إِنَّ رَبَّكَ هُوَ أَعۡلَمُ بِمَن ضَلَّ عَن سَبِيلِهِۦ وَهُوَ أَعۡلَمُ بِمَنِ ٱهۡتَدَىٰ ﴿٣٠﴾

﴾30﴿ അത്, അറിവിൽനിന്നുള്ള അവരുടെ ആകെത്തുകയത്രെ. നിശ്ചയമായും, നിന്റെ റബ്ബ് തന്നെയാണ് അവന്റെ മാർഗംവിട്ട് തെറ്റിപ്പോയവരെക്കുറിച്ച് കൂടുതൽ അറിയുന്നവൻ. നേർമാർഗം പ്രാപിച്ചവരെപ്പറ്റി കൂടുതൽ അറിയുന്നവനും അവനത്രെ.

---

﴾29﴿ فَأَعۡرِضۡ എന്നാൽ (ആകയാൽ) നീ വിട്ടു (ഒഴിഞ്ഞു) മാറുക عَن مَّن تَوَلَّىٰ തിരിഞ്ഞുപോയവരിൽനിന്ന് عَن ذِكۡرِنَا നമ്മുടെ സ്മരണ (ഓർമ)യിൽനിന്ന് وَلَمۡ يُرِدۡ ഉദ്ദേശിക്കുകയും ചെയ്യാത്ത إِلَّا ٱلۡحَيَوٰةَ ജീവിതമല്ലാതെ ٱلدُّنۡيَا ഐഹികമായ, ഇഹത്തിലെ ﴾30﴿ ذَٰلِكَ അത് مَبۡلَغُهُم അവർ എത്തിച്ചേർന്നതാണ്, അവരുടെ ആകെത്തുകയാണ് مِّنَ ٱلۡعِلۡمِ അറിവിൽനിന്ന് إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് هُوَ أَعۡلَمُ അവനത്രെ കൂടുതൽ (നല്ലവണ്ണം) അറിയുന്നവൻ بِمَن ضَلَّ തെറ്റിയ (പിഴച്ച) വരെപ്പറ്റി عَن سَبِيلِهِۦ തന്റെ മാർഗം വിട്ടു وَهُوَ أَعۡلَمُ അവൻതന്നെ കൂടുതൽ അറിയുന്നവൻ بِمَنِ ٱهۡتَدَىٰ നേർമാർഗം പ്രാപിച്ചവരെപ്പറ്റി

---

അല്ലാഹുവിനെക്കുറിച്ചുള്ള ഓർമയും ബോധവുമില്ലാതെയും, ഐഹിക ജീവിതത്തെ ഏകലക്ഷ്യമായി സ്വീകരിച്ചുകൊണ്ടുമിരിക്കുന്നവരെ ഉപദേശിച്ചിട്ട് യാതൊരു ഫലവും ഉണ്ടാകുകയില്ല. അതുകൊണ്ട് അങ്ങനെയുള്ളവരെ അവഗണിച്ചു തള്ളിക്കളയുവാൻ അല്ലാഹു ഉപദേശിക്കുന്നു. കാരണം, അവരുടെ അറിവിന്റെ ആകെത്തുക ഐഹികജീവിതവും, അതിലെ സുഖഭോഗങ്ങളും മാത്രമായിരിക്കും. അതിനപ്പുറം അവർക്ക് ഒന്നും പ്രതീക്ഷിക്കുവാനോ ആഗ്രഹിക്കുവാനോ ഉണ്ടായിരിക്കയില്ല. അവരുടെ സർവ്വസ്വവും അതായിരിക്കും. അവരുടെ അഭിവൃദ്ധിയും പുരോഗതിയും ഉന്നതിയുമെല്ലാം അതിലേ അവർ ആലോചിക്കു

കയും ചിന്തിക്കുകയുമുള്ളൂ. അവയെക്കുറിച്ചല്ലാത്ത ഉപദേശങ്ങളും ദൃഷ്ടാന്തങ്ങളും അവരുടെ ഹൃദയത്തിലേക്ക് പ്രവേശിക്കുന്നതല്ല. അനുഭവങ്ങൾ സാക്ഷ്യം വഹിക്കുന്ന ഒരു പരമാർത്ഥമാണ് ഇത്. നബി ﷺ പ്രാർത്ഥിച്ചിരുന്നതായി ഹദീഥിൽ വന്നിട്ടുള്ള ഈ പ്രാർത്ഥന നാമും പ്രാർത്ഥിക്കുക. അല്ലാഹുവേ, ഇഹലോകത്തെ ഞങ്ങളുടെ പ്രധാന മനോവിചാരമാക്കരുതേ; ഞങ്ങളുടെ അറിവിന്റെ ആകെത്തുകയും ആക്കരുതേ! (اللهم لا تجعل الدنيا اكبر همنا ولا مبلغ علمنا)

وَلِلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلْأَرْضِ لِيَجْزِيَ ٱلَّذِينَ أَسَٰٓـُٔواْ بِمَا عَمِلُواْ وَيَجْزِيَ ٱلَّذِينَ أَحْسَنُواْ بِٱلْحُسْنَى ﴿٣١﴾

**《31》 അല്ലാഹുവിന്റേതാണ് ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (എല്ലാം). തിന്മ ചെയ്തവർക്ക് അവർ പ്രവർത്തിച്ചതനുസരിച്ച് പ്രതിഫലം നൽകുവാനും, നന്മ ചെയ്തവർക്ക് ഏറ്റവും നല്ലത് പ്രതിഫലം നൽകുവാനും വേണ്ടിയത്രെ (അത്).**

---

**《31》** وَلله അല്ലാഹുവിനാണ്, അല്ലാഹുവിന്റേതാണ് مَا فِي ٱلسَّمَٰوَٰتِ ആകാശങ്ങളിലുള്ളത് وَمَا فِي الْأَرْضِ ഭൂമിയിലുള്ളതും لِيَجْزِيَ അവൻ പ്രതിഫലം നൽകുവാൻ വേണ്ടി ٱلَّذِينَ أَسَٰٓـُٔواْ തിന്മ ചെയ്തവർക്ക് بِمَا عَمِلُواْ അവർ പ്രവർത്തിച്ചതനുസരിച്ച്, പ്രവർത്തിച്ചതിന് وَيَجْزِيَ പ്രതിഫലം നൽകുവാനും ٱلَّذِينَ أَحْسَنُواْ നന്മ (സുകൃതം) ചെയ്തവർക്ക് بِٱلْحُسْنَى ഏറ്റവും നല്ലതിനെ

---

ഏറ്റവും നല്ലത് (الْحُسْنَى) കൊണ്ടുദ്ദേശ്യം സ്വർഗീയാനുഗ്രഹങ്ങൾതന്നെ. നന്മ ചെയ്യുന്നവരുടെ സ്വഭാവം എപ്രകാരമായിരിക്കുമെന്ന് അടുത്ത വചനത്തിൽ പ്രസ്താവിക്കുന്നത് കാണുക:-

ٱلَّذِينَ يَجْتَنِبُونَ كَبَٰٓئِرَ ٱلْإِثْمِ وَٱلْفَوَٰحِشَ إِلَّا ٱللَّمَمَ ۚ إِنَّ رَبَّكَ وَٰسِعُ ٱلْمَغْفِرَةِ

**《32》 (അതെ) വലിയ പാപങ്ങളും, നീചവൃത്തികളും (തീരെ) വിട്ടകന്ന് നിൽക്കുവാൻ. [ഇവരാണ് നന്മ ചെയ്യുന്നവർ.] നിസ്സാരമായതൊഴികെ. [അത് സംഭവിച്ചേക്കാം.] നിശ്ചയമായും, നിന്റെ റബ്ബ് (പാപം) പൊറുക്കുന്നതിൽ വിശാലനാകുന്നു.**

هُوَ أَعْلَمُ بِكُمْ إِذْ أَنشَأَكُم مِّنَ ٱلْأَرْضِ وَإِذْ أَنتُمْ أَجِنَّةٌ فِى بُطُونِ أُمَّهَـٰتِكُمْ ۖ فَلَا تُزَكُّوٓا۟ أَنفُسَكُمْ ۖ هُوَ أَعْلَمُ بِمَنِ ٱتَّقَىٰٓ ﴿٣٢﴾

**നിങ്ങളെ ഭൂമിയിൽനിന്ന് ഉദ്ഭവിപ്പിച്ച അവസരത്തിലും, നിങ്ങൾ നിങ്ങളുടെ മാതാക്കളുടെ വയറുകളിൽ ഗർഭസ്ഥ ശിശുക്കളായിരിക്കുമ്പോഴും (എല്ലാംതന്നെ) അവൻ നിങ്ങളെക്കുറിച്ച് ഏറ്റവും അറിയുന്നവനാകുന്നു. എന്നിരിക്കെ, നിങ്ങൾ നിങ്ങളെ സ്വയം (പരിശുദ്ധരാക്കി) വളർത്തിക്കാട്ടരുത്. സൂക്ഷ്മത പാലിക്കുന്നവരെക്കുറിച്ച് അവൻ ഏറ്റവും അറിയുന്നവനാകുന്നു.**

---

﴾32﴿ ٱلَّذِينَ يَجْتَنِبُونَ വർജ്ജിക്കുന്ന (വിട്ടകലുന്ന)വർ كَبَـٰٓئِرَ ٱلْإِثْمِ വലിയ പാപങ്ങളെ وَٱلْفَوَٰحِشَ നീച (ദുഷ്ട)പ്രവൃത്തികളെയും إِلَّا ٱللَّمَمَ നിസ്സാരമായ (തുച്ഛമായ)ത് ഒഴികെ...അല്ലാത്ത إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് وَٰسِعُ ٱلْمَغْفِرَةِ പാപമോചനം വിശാലമായവനാണ് هُوَ أَعْلَمُ അവൻ ഏറ്റവും അറിയുന്നവനാണ് بِكُمْ നിങ്ങളെക്കുറിച്ച് إِذْ أَنشَأَكُم നിങ്ങളെ ഉൽഭവിപ്പിച്ച (ഉണ്ടാക്കിയ) സന്ദർഭങ്ങളിൽ مِّنَ ٱلْأَرْضِ ഭൂമിയിൽനിന്ന് وَإِذْ أَنتُمْ നിങ്ങളായിരിക്കുമ്പോഴും أَجِنَّةٌ ഗർഭസ്ഥശിശുക്കൾ فِى بُطُونِ വയറുകളിൽ أُمَّهَـٰتِكُمْ നിങ്ങളുടെ മാതാക്കളുടെ فَلَا تُزَكُّوٓا۟ എന്നിരിക്കെ നിങ്ങൾ വളർത്തരുത്, പരിശുദ്ധമാക്കിക്കാട്ടരുത്, പ്രശംസിച്ച് പറയരുത് أَنفُسَكُمْ നിങ്ങളെത്തന്നെ, നിങ്ങളുടെ ദേഹങ്ങളെ هُوَ أَعْلَمُ അവൻ ഏറ്റവും അറിയുന്നവനാണ് بِمَنِ ٱتَّقَىٰٓ സൂക്ഷ്മത പാലിക്കുന്നവനെ (ഭയഭക്തിയുള്ളവനെ)പ്പറ്റി

---

നിങ്ങളുടെ ഉത്ഭവം, വളർച്ച, വളർച്ചയുടെ ഓരോ ഘട്ടങ്ങൾ ആദിയായവയും, നിങ്ങളുടെ എല്ലാ സ്ഥിതിഗതികളും അല്ലാഹു ഏറ്റവും അറിയുന്നവനാണ്. എന്നിരിക്കെ, നിങ്ങളുടെ നന്മകളും പരിശുദ്ധതയും എടുത്തുകാട്ടി ആത്മപ്രശംസ ചെയ്യാനും വളർത്തിക്കാട്ടുവാനും മുതിരരുത് എന്ന് സാരം. അബൂസലമഃയുടെ മകൾ സൈനബി (زَيْنَب بِنْت أَبِي سَلَمة–رض)നു അവരുടെ വീട്ടുകാർ ബർറഃ (بَرَّة = പുണ്യവതി) എന്ന് നാമകരണം ചെയ്തപ്പോൾ നബി ﷺ ഇപ്രകാരം പറയുകയുണ്ടായി: لا تزكوا أنفسكم ان الله اعلم بأهل البر منكم–مسلم (നിങ്ങൾ നിങ്ങളെ സ്വയം വളർത്തിപ്പറയരുത്. നിശ്ചയമായും നിങ്ങളിലുള്ള പുണ്യവാൻമാരെപ്പറ്റി അല്ലാഹു നല്ലവണ്ണം അറിയുന്നവനാണ്) ഞങ്ങൾ എന്താണ് അവൾക്ക് പേര് നൽകേണ്ടതെന്ന് ചോദിച്ചപ്പോൾ തിരുമേനി സൈനബഎന്ന് നിർദ്ദേശം കൊടുക്കുകയും ചെയ്തു (മുസ്ലിം). ഒരു മനുഷ്യൻ ഉഥ്മാൻ (റ)ന്റെ അടുക്കൽ വന്ന് അദ്ദേഹത്തിന്റെ മുഖത്തുനോക്കി അദ്ദേഹത്തെ പുകഴ്ത്തിപ്പറയുകയുണ്ടായി. അപ്പോൾ മിക്ദാദ് (مقداد بن الاسود–رض) അയാളുടെ മുഖത്ത് മണ്ണ് വാരിയിട്ടുകൊണ്ട് ഇങ്ങനെ

പറഞ്ഞു: അധികപ്രശംസ നടത്തുന്നവരെ കണ്ടാൽ, അവരുടെ മുഖത്ത് മണ്ണുവാരിയിടുവാൻ ഞങ്ങളോട് നബി ﷺ കല്പിച്ചിരിക്കുന്നു. (മുസ്‌ലിം)

അല്ലാഹുവിങ്കൽ ഏറ്റവും പ്രതിഫലം ലിക്കുന്ന സുകൃതവാൻമാരുടെ സവിശേഷതയായി അല്ലാഹു ഈ വചനത്തിൽ ചൂണ്ടിക്കാട്ടിയ ഭാഗം പ്രത്യേകം മനസ്സിരുത്തേണ്ടതാകുന്നു. മനുഷ്യസഹജമായ വല്ല നിസ്സാര തെറ്റുകുറ്റങ്ങളും അവരുടെ പക്കൽ വന്നുപോയേക്കാമെന്നല്ലാതെ വലിയ പാപങ്ങളോ, നീചവൃത്തികളോ ആയ യാതൊന്നും അവർ ചെയ്കയില്ല. അതിൽനിന്നെല്ലാം അവർ തീരെ അകന്ന് നിൽക്കുന്നവരായിരിക്കും. ഇതാണത്: പ്രത്യേകം താക്കീത് ചെയ്യപ്പെട്ടതോ, കർശനമായി വിരോധിച്ചതോ ആയ എല്ലാ കാര്യങ്ങളും വലിയ പാപങ്ങളി (كبائر الإثم)ലും, നീചമോ നികൃഷ്ടമോ ആയി ഗണിക്കപ്പെടുന്ന എല്ലാ കാര്യങ്ങളും നീചവൃത്തികളി (الفواحش)ലുംഉൾപ്പെടുന്നു. പൊതുവിൽ വിരോധിക്കപ്പെട്ടതാണെങ്കിലും മനുഷ്യന്റെ പക്കൽ സാധാരണഗതിയിൽ വന്നുപിണഞ്ഞേക്കുന്ന ലഘുവായ തെറ്റുകുറ്റങ്ങളാണ് നിസ്സാരപാപങ്ങൾ (اللمم) കൊണ്ടുദ്ദേശ്യം. മഹാപാപങ്ങളിലും, നീചവൃത്തികളിലും അകപ്പെടാതെ സൂക്ഷിച്ചുപോരുന്നവരുടെ പക്കൽ വന്നേക്കാവുന്ന ചെറുപാപങ്ങളെ അല്ലാഹു അവർക്ക് പൊറുത്തുകൊടുക്കും എന്ന് താൽപര്യം. ഈ ആശയം മറ്റൊരു വചനത്തിൽ അല്ലാഹു ഇങ്ങനെ വിവരിക്കുന്നു: أَنْ تَجْتَنِبُوا الْكَبَائِرَ مَا تنْهَوْنَ عَنْهُ نُكَفِّر عَنْكُمْ سَيِّئَاتِكُمْ و تدْخلكم ندخَلاً كريماً—النساء:٣١ (സാരം: നിങ്ങളോട് വിരോധിക്കപ്പെടുന്ന വലിയ കാര്യങ്ങളെ നിങ്ങൾ വിട്ടകന്ന് നിൽക്കുന്നപക്ഷം നിങ്ങളുടെ തിന്മകളെ നിങ്ങൾക്ക് നാം മൂടിവെച്ച്- പൊറുത്ത് -തരുകയും, നിങ്ങളെ മാന്യമായ പ്രവേശന സ്ഥാനത്ത് നാം പ്രവേശിപ്പിക്കുകയും ചെയ്യും. (4 : 31.) പൊറുത്തുകൊടുക്കുമെന്ന് മാത്രമല്ല, മാന്യമായ സ്ഥാനത്ത് പ്രവേശിപ്പിക്കുമെന്നുകൂടി ഇതിൽ അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു. പാപം പൊറുക്കുന്ന കാര്യത്തിൽ വളരെ വിശാലത കാണിക്കുന്നവനാണ് നിന്റെ റബ്ബ് (إنَّ ربَّك واسِع الْمَغْفِرَة) എന്ന് ഇവിടെയും ഉണർത്തിയിരിക്കുന്നുവല്ലോ. പരമകാരുണികനായ അല്ലാഹു നമ്മുടെ എല്ലാ പാപങ്ങളും പൊറുത്തു തരട്ടെ. ആമീൻ.

## വിഭാഗം- 3

أَفَرَءَيْتَ ٱلَّذِى تَوَلَّىٰ ﴿٣٣﴾

**﴾33﴿ എന്നാൽ (നബിയേ) പിൻമാറിപ്പോയ ഒരുവനെ നീ കണ്ടുവോ?-**

وَأَعْطَىٰ قَلِيلًا وَأَكْدَىٰٓ ﴿٣٤﴾

**﴾34﴿ അവൻ അല്പം കൊടുക്കുകയും (പിന്നീടത്) നിറുത്തിക്കളയുകയും ചെയ്തു.**

أَعِندَهُۥ عِلْمُ ٱلْغَيْبِ فَهُوَ يَرَىٰٓ ﴿٣٥﴾

**﴾35﴿ അവന്റെ അടുക്കൽ അദൃശ്യജ്ഞാനമുണ്ടായിട്ട് അവൻ (അതുവഴി) കണ്ടറിയുന്നുവോ?!**

أَمْ لَمْ يُنَبَّأْ بِمَا فِي صُحُفِ مُوسَىٰ ﴿٣٦﴾

《36》 അഥവാ, മൂസായുടെ ഏടുകളിലുള്ളതിനെക്കുറിച്ച് അവന് വർത്തമാനം ലഭിച്ചിട്ടില്ലേ?!

وَإِبْرَٰهِيمَ ٱلَّذِي وَفَّىٰٓ ﴿٣٧﴾

《37》 (കടമകൾ) നിറവേറ്റിയവനായ ഇബ്റാഹീമിന്റെയും (ഏടിലുള്ളത്)?!

---

《33》 أَفَرَءَيْتَ എന്നാൽ നീ കണ്ടുവോ ٱلَّذِي تَوَلَّىٰ പിൻമാറിയ ഒരുവനെ 《34》 وَأَعْطَىٰ അവൻ കൊടുക്കുകയും ചെയ്തു قَلِيلًا അല്പം, കുറച്ച് وَأَكْدَىٰ അവൻ (പാറകണ്ട്) നിറുത്തിവെക്കുകയും ചെയ്തു 《35》 أَعِندَهُۥ അവന്റെ പക്കലുണ്ടോ عِلْمُ ٱلْغَيْبِ അദൃശ്യത്തിന്റെ ജ്ഞാനം, അറിവ് فَهُوَ يَرَىٰٓ എന്നിട്ടവൻ കാണുന്നു(വോ) 《36》 أَمْ لَمْ يُنَبَّأْ അതല്ല, (അഥവാ) അവന് വർത്തമാനം ലഭിച്ചിട്ടില്ലേ بِمَا യാതൊന്നിനെപ്പറ്റി فِي صُحُفِ مُوسَىٰ മൂസായുടെ ഏടിലുള്ള 《37》 وَإِبْرَٰهِيمَ ഇബ്റാഹീമിന്റെയും ٱلَّذِي وَفَّىٰٓ നിറവേറ്റിയവനായ

---

സത്യോപദേശങ്ങൾ സ്വീകരിക്കുവാനും, സൻമാർഗം പിൻപറ്റുവാനും തയ്യാറില്ലാതെ പിൻതിരിഞ്ഞുകളയുന്നവരും, കൊടുത്തുതീർക്കുകയോ ചെയ്തുതീർക്കുകയോ ചെയ്യേണ്ടുന്ന കടമകളിൽ ഏതോ ചിലത് മാത്രം നിർവ്വഹിച്ച് ബാക്കിയുള്ളവ നിർവ്വഹിക്കാതെ വിട്ടുകളയുന്നവരുമായ ആളുകളെക്കുറിച്ചാണ് പ്രസ്താവിക്കുന്നത്. കിണറോ മറ്റോ കുഴിക്കുമ്പോൾ ഇടക്കുവെച്ച് പാറകണ്ടെത്തുക നിമിത്തം തുടർന്ന് കുഴിക്കുവാൻ നിവൃത്തിയില്ലാതെ പ്രവർത്തനം നിറുത്തിവെച്ചു എന്നാണ് أكدا (അക്ദാ) എന്ന വാക്കിന്റെ സാക്ഷാൽ അർത്ഥം. അത് പോലെ, കൊടുക്കേണ്ടുന്ന ധനം അല്പം കൊടുത്തു- അല്ലെങ്കിൽ നിർവ്വഹിക്കേണ്ടുന്ന കടമ അല്പം നിർവ്വഹിച്ചു- ബാക്കിയുള്ളത് നിർവ്വഹിക്കുവാൻ മനസ്സ് സമ്മതിച്ചതുമില്ല എന്ന് സാരം. തുടർന്ന് ചിലവഴിച്ചാൽ തങ്ങളുടെ ധനം നഷ്ടപ്പെട്ട് വലഞ്ഞുപോകും, ചില കടമകൾ മാത്രം നിർവ്വഹിച്ചാലും തങ്ങൾക്ക് രക്ഷ കിട്ടും, തങ്ങളുടെ കുറ്റഭാരം മറ്റുള്ളവർ ഏറ്റെടുക്കുകയോ അവരുടെ മേൽ ചുമത്തുകയോ ചെയ്യാം എന്നിത്യാദി വിചാരങ്ങളായിരിക്കും ഇവർക്കുണ്ടാവുക. ഒന്നുകിൽ, ഇതൊക്കെ ശരിയാണെന്ന് കാണിക്കുന്ന വല്ല അദൃശ്യവിവരങ്ങളും അവർക്കുണ്ടായിരിക്കണം, അല്ലെങ്കിൽ പൂർവ്വ ഗ്രന്ഥങ്ങളിൽനിന്ന് അതിന് അവർക്ക് വല്ല തെളിവും ലഭിച്ചിരിക്കണം. അദൃശ്യജ്ഞാനമാണെങ്കിൽ അത് അല്ലാഹുവിന് മാത്രമാണുള്ളത്. പൂർവ്വവേദങ്ങളാകട്ടെ, ഇവരുടെ നിലപാടിന് കടകവിരുദ്ധമായ തെളിവുകളാണ് നൽകുന്നതും. അവയുടെ സിദ്ധാന്തങ്ങൾ താഴെ പ്രസ്താവിക്കുന്ന പ്രകാരത്തിലാണുള്ളത്. എന്നിരിക്കെ, എന്താണ് ഇവർക്ക്

ന്യായീകരണമുള്ളത്?! ഇവർക്കെങ്ങിനെയാണ് രക്ഷ കിട്ടുക!

ഈ വചനങ്ങളുടെ അവതരണ സന്ദർഭത്തെക്കുറിച്ച് മുജാഹിദ് (റ) മുതലായവരിൽനിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു സംഭവം ചില ക്വുർആൻ വ്യാഖ്യാതാക്കൾ ഇപ്രകാരം ഉദ്ധരിക്കുന്നു:- നബി ﷺയുടെ ക്വുർആൻ പാരായണവും ഉപദേശവും കേട്ട് വലീദുബ്നു മുഗീറഃ (وَلِيد بن مُغِيرَة)ക്കു ഇസ്‌ലാമിനോട് അനുഭാവമുണ്ടായി. അയാൾ നന്നായിത്തീർന്നേക്കുമെന്ന് തിരുമേനി പ്രതീക്ഷിച്ചു. ഇങ്ങനെയിരിക്കെ, മുശ്‌രിക്കുകളിൽ ചിലർ അയാളെ പരിഹസിക്കുകയും, കാരണവൻമാരുടെ മതം ഉപേക്ഷിച്ചതിൽ ആക്ഷേപിക്കുകയും ചെയ്തു. താൻ പരലോകശിക്ഷയെ ഭയപ്പെടുന്നതായി വലീദ് പറഞ്ഞു. ഒരു നിശ്ചിത സംഖ്യ തരുന്നപക്ഷം, തന്റെ പരലോകശിക്ഷ, ഞാൻ ഏറ്റെടുത്തുകൊള്ളുമെന്ന് ആ മുശ്‌രിക്ക് മറുപടി നൽകി. വലീദ് അത് സമ്മതിച്ച് ഇസ്‌ലാമിൽനിന്ന് പിൻവാങ്ങുകയും ചെയ്തു. പക്ഷേ, മറ്റേയാൾക്ക് നിശ്ചയിച്ച സംഖ്യയുടെ ഒരു ഭാഗം മാത്രം കൊടുത്ത ശേഷം പിശുക്ക് മൂലം ബാക്കി കൊടുത്തു തീർത്തില്ല. ഇതാണ് സംഭവം. അവതരണഹേതു ഇതാണെങ്കിലും അല്ലെങ്കിലും ശരി, ഇത്തരം ആളുകളെക്കുറിച്ച് പൊതുവിലാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നതെന്ന് വ്യക്തമാണ്. മൂസാ നബി (അ)ക്കും ഇബ്റാഹീം നബി (അ)ക്കും ലഭിച്ചിട്ടുള്ള വേദഗ്രന്ഥങ്ങളിൽ പ്രസ്താവിക്കപ്പെട്ട സിദ്ധാന്തങ്ങൾ എന്തായിരുന്നുവെന്നും തുടർന്ന് വിവരിക്കുന്നു. അവയത്രയും ക്വുർആന്റെയും മൗലിക സിദ്ധാന്തങ്ങളത്രെ.

أَلَّا تَزِرُ وَازِرَةٌ وِزْرَ أُخْرَىٰ ﴿٣٨﴾

**﴾38﴿ അതായത്, കുറ്റംവഹിക്കുന്ന ഒരു ദേഹം (അഥവാ ആത്മാവ്) മറ്റൊന്നിന്റെ കുറ്റം വഹിക്കുകയില്ല എന്നും;**

وَأَن لَّيْسَ لِلْإِنسَٰنِ إِلَّا مَا سَعَىٰ ﴿٣٩﴾

**﴾39﴿ മനുഷ്യന് അവൻ (സ്വയം) പ്രയത്നിച്ചതല്ലാതെ (മറ്റൊന്നും) ഇല്ലെന്നും;**

وَأَنَّ سَعْيَهُۥ سَوْفَ يُرَىٰ ﴿٤٠﴾

**﴾40﴿ അവന്റെ പ്രയത്നം വഴിയെ അവന് കാട്ടിക്കൊടുക്കപ്പെടുമെന്നും;**

ثُمَّ يُجْزَىٰهُ ٱلْجَزَآءَ ٱلْأَوْفَىٰ ﴿٤١﴾

**﴾41﴿ -പിന്നീട് അവന് അതിന് പരിപൂർണമായ പ്രതിഫലം നൽകപ്പെടുകയും ചെയ്യും-**

《38》 أَلَّا تَزِرُ (കുറ്റം) വഹിക്കുകയില്ലെന്ന് وَازِرَةٌ ഒരു കുറ്റം വഹിക്കുന്നത് (ദേഹം- ആത്മാവ്) وِزْرَ أُخْرَىٰ മറ്റൊന്നിന്റെ കുറ്റം 《39》 وَأَن لَّيْسَ ഇല്ലെന്നും لِلْإِنسَـٰنِ മനുഷ്യന് إِلَّا مَا سَعَىٰ അവൻ പ്രയത്നിച്ച (പ്രവർത്തിച്ച- പരിശ്രമിച്ച)തല്ലാതെ 《40》 وَأَنَّ سَعْيَهُۥ അവന്റെ പ്രയത്നം ആണെന്നും سَوْفَ يُرَىٰ വഴിയെ അവന് കാണിക്കപ്പെടും (എന്നും) 《41》 ثُمَّ يُجْزَىٰهُ പിന്നീടവന് അതിന് പ്രതിഫലം നൽകപ്പെടും ٱلْجَزَآءَ പ്രതിഫലം ٱلْأَوْفَىٰ പരിപൂർണമായ, നിറവേറിയ

وَأَنَّ إِلَىٰ رَبِّكَ ٱلْمُنتَهَىٰ ﴿٤٢﴾

《42》 നിന്റെ റബ്ബിങ്കലേക്ക് തന്നെയാണ് (എല്ലാം) ചെന്നവസാനിക്കുന്നത് എന്നും;

وَأَنَّهُۥ هُوَ أَضْحَكَ وَأَبْكَىٰ ﴿٤٣﴾

《43》 അവൻ തന്നെയാണ് ചിരിപ്പിക്കുകയും, കരയിപ്പിക്കുകയും ചെയ്യുന്നത് എന്നും;

وَأَنَّهُۥ هُوَ أَمَاتَ وَأَحْيَا ﴿٤٤﴾

《44》 അവൻതന്നെ, മരണപ്പെടുത്തുകയും, ജീവിപ്പിക്കുകയും ചെയ്യുന്നുവെന്നും;

وَأَنَّهُۥ خَلَقَ ٱلزَّوْجَيْنِ ٱلذَّكَرَ وَٱلْأُنثَىٰ ﴿٤٥﴾

《45》 അവൻതന്നെ, ആണും പെണ്ണുമാകുന്ന രണ്ട് ഇണകളെ സൃഷ്ടിക്കുന്നുവെന്നും;

مِن نُّطْفَةٍ إِذَا تُمْنَىٰ ﴿٤٦﴾

《46》 -(അതെ) ഒരു ഇന്ദ്രിയത്തുള്ളിയിൽ നിന്ന് അത് (ഗർഭാശയത്തിൽ) സ്രവിക്കപ്പെടുമ്പോൾ,-

وَأَنَّ عَلَيْهِ ٱلنَّشْأَةَ ٱلْأُخْرَىٰ ﴿٤٧﴾

《47》 അവന്റെ മേൽതന്നെയാണ് മറ്റേ ഉൽപത്തിയാക്കലും [രണ്ടാമത്തെ ജീവിപ്പിക്കലും] എന്നും;

وَأَنَّهُۥ هُوَ أَغْنَىٰ وَأَقْنَىٰ ﴿٤٨﴾

《48》 അവൻതന്നെ ധന്യമാക്കുക. (അഥവാ ഐശ്വര്യം നൽകുക) യും, സംതൃപ്തി നൽകുകയും ചെയ്യുന്നുവെന്നും;

وَأَنَّهُۥ هُوَ رَبُّ ٱلشِّعْرَىٰ ﴿٤٩﴾

《49》 അവൻതന്നെയാണ് ശിഅ്റായുടെ [ചോതിനക്ഷത്രത്തിന്റെ] റബ്ബ് എന്നും;

وَأَنَّهُۥٓ أَهۡلَكَ عَادًا ٱلۡأُولَىٰ ﴿٥٠﴾

﴾50﴿ അവൻതന്നെ, ആദിമ(ജനതയായ) 'ആദി'നെ നശിപ്പിച്ചുവെന്നും;

وَثَمُودَاْ فَمَآ أَبۡقَىٰ ﴿٥١﴾

﴾51﴿ ഥമൂദിനെയും (നശിപ്പിച്ചു); എന്നിട്ട് (അവരെ) ബാക്കിയാക്കിയില്ല;-

---

﴾42﴿ وَأَنَّ إِلَىٰ رَبِّكَ നിന്റെ റബ്ബിങ്കലേക്കാണെന്നും ٱلۡمُنتَهَىٰ അവസാനം എത്തൽ, ചെന്നവസാനിക്കൽ, അറ്റം ﴾43﴿ وَأَنَّهُۥ هُوَ അവൻ തന്നെയാണെന്നും أَضۡحَكَ ചിരിപ്പിക്കുന്നത് وَأَبۡكَىٰ കരയിപ്പിക്കുകയും ﴾44﴿ وَأَنَّهُۥ هُوَ أَمَاتَ അവൻ തന്നെ മരിപ്പിച്ചു (മരിപ്പിക്കുന്നു) എന്നും وَأَحۡيَا ജീവിപ്പിക്കുകയും ചെയ്തു (ചെയ്യുന്നു) ﴾45﴿ وَأَنَّهُۥ خَلَقَ അവൻ സൃഷ്ടിച്ചു എന്നും ٱلزَّوۡجَيۡنِ രണ്ട് ഇണകളെ ٱلذَّكَرَ ആണും وَٱلۡأُنثَىٰ പെണ്ണും ﴾46﴿ مِن نُّطۡفَةٍ ഇന്ദ്രിയബിന്ദു (തുള്ളി)യിൽ നിന്ന് إِذَا تُمۡنَىٰ അത് സ്രവിക്ക (ഒഴിക്ക)പ്പെടുമ്പോൾ, വ്യവസ്ഥപ്പെടുത്തപ്പെടുമ്പോൾ ﴾47﴿ وَأَنَّ عَلَيۡهِ അവന്റെ മേലാണെന്നും ٱلنَّشۡأَةَ ഉൽപത്തി, ഉണ്ടാക്കൽ നിർമാണം ٱلۡأُخۡرَىٰ മറ്റേ ﴾48﴿ وَأَنَّهُۥ هُوَ അവൻ തന്നെ ധന്യമാക്കി (ഐശ്വര്യം നൽകി) എന്നും أَغۡنَىٰ وَأَقۡنَىٰ സംതൃപ്തി നൽകുക (തൃപ്തിപ്പെടുത്തുക, സൂക്ഷിക്കാൻ കൊടുക്കുക, ദരിദ്രമാക്കുക)യും ചെയ്തു ﴾49﴿ وَأَنَّهُۥ هُوَ അവൻ തന്നെയെന്നും رَبُّ ٱلشِّعۡرَىٰ ശിഅ്റാ (ചോതി) നക്ഷത്രത്തിന്റെ റബ്ബ് ﴾50﴿ وَأَنَّهُۥٓ أَهۡلَكَ അവൻ നശിപ്പിച്ചുവെന്നും عَادًا ٱلۡأُولَىٰ ആദിമ (ആദ്യത്തെ,) ഒന്നാമത്തെ ആദിനെ ﴾51﴿ وَثَمُودَاْ ഥമൂദിനെയും فَمَآ أَبۡقَىٰ എന്നിട്ട് അവൻ ബാക്കിയാക്കിയില്ല, ശേഷിപ്പിച്ചില്ല

---

وَقَوۡمَ نُوحٍ مِّن قَبۡلُ ۖ إِنَّهُمۡ كَانُواْ هُمۡ أَظۡلَمَ وَأَطۡغَىٰ ﴿٥٢﴾

﴾52﴿ മുമ്പ് നൂഹിന്റെ ജനതയെയും (നശിപ്പിച്ചു); (കാരണം) നിശ്ചയമായും അവർ ഏറ്റവും അക്രമം ചെയ്തവരും ഏറ്റം ധിക്കാരം പ്രവർത്തിച്ചവരും തന്നെയായിരുന്നു;-

وَٱلۡمُؤۡتَفِكَةَ أَهۡوَىٰ ﴿٥٣﴾

﴾53﴿ (കീഴ്മേലാക്കി) മറിഞ്ഞു കിടക്കുന്ന (ആ) രാജ്യത്തെ അവൻ വീഴ്ത്തുകയും ചെയ്തു;-

فَغَشَّىٰهَا مَا غَشَّىٰ ﴿٥٤﴾

﴾54﴿ എന്നിട്ട് അതിനെ ആവരണം ചെയ്തത് (ഒക്കെയും) ആവരണം ചെയ്തു!

فَبِأَيِّ ءَالَآءِ رَبِّكَ تَتَمَارَىٰ ﴿٥٥﴾

**《55》 (മനുഷ്യാ) എന്നിരിക്കെ, നിന്റെ രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെക്കുറിച്ചാണ് നീ (തർക്കം നടത്തി) സംശയം പ്രകടിപ്പിച്ചുകൊണ്ടിരിക്കുന്നത്?!**

---

《52》 وَقَوْمَ نُوحٍ നൂഹിന്റെ ജനതയെയും مِّن قَبْلُ മുമ്പ് إِنَّهُمْ كَانُوا۟ നിശ്ചയമായും അവരായിരുന്നു هُمْ അവർ തന്നെ أَظْلَمَ വലിയ (വളരെ) അക്രമം ചെയ്യുന്നവർ وَأَطْغَىٰ വലിയ ധിക്കാരി (അതിക്രമി)കളും 《53》 وَٱلْمُؤْتَفِكَةَ മറിഞ്ഞുകിടക്കുന്നതിനെയും (രാജ്യം) أَهْوَىٰ അവൻ വീഴ്ത്തി 《54》 فَغَشَّىٰهَا എന്നിട്ടതിനെ ആവരണം ചെയ്തു, മൂടി مَا غَشَّىٰ മൂടിയത്, ആവരണം ചെയ്തത് (ഒക്കെയും) 《55》 فَبِأَيِّ ءَالَآءِ അപ്പോൾ (എന്നിരിക്കെ) ഏത് അനുഗ്രഹത്തെക്കുറിച്ചാണ് رَبِّكَ നിന്റെ റബ്ബിന്റെ تَتَمَارَىٰ നീ സംശയം പ്രകടിപ്പിക്കുന്നു, തർക്കം നടത്തുന്നു

---

പൂർവ്വ വേദഗ്രന്ഥങ്ങളും മുൻ പ്രവാചകൻമാരും പ്രബോധനം ചെയ്തുവന്നതും, വിശുദ്ധ ക്വുർആനും മുഹമ്മദ് നബി ﷺ പ്രബോധനം ചെയ്തുകൊണ്ടിരിക്കുന്നതുമായ പല മൗലിക സിദ്ധാന്തങ്ങളും, അല്ലാഹുവിന്റെ മഹത്തായ പല അനുഗ്രഹങ്ങളും, പ്രവാചകൻമാരാൽ പ്രബോധനം ചെയ്യപ്പെട്ട സിദ്ധാന്തങ്ങളെ ധിക്കരിച്ച സമുദായങ്ങൾക്ക് നേരിട്ട പല ശിക്ഷാസംഭവങ്ങളും ഈ വചനങ്ങളിൽ അല്ലാഹു ചൂണ്ടിക്കാട്ടി. സൃഷ്ടിയുടെ ആരംഭംതൊട്ട് മനുഷ്യന്റെ എല്ലാ കാര്യങ്ങളും അല്ലാഹുവിന്റെ കൈക്കാണ് നടന്നുവരുന്നതെന്നും, അതുപോലെ അവന്റെ ഭാവികാര്യങ്ങളും അല്ലാഹുവിന്റെ കയ്യിലാണിരിക്കുന്നതെന്നും ഓർമിപ്പിച്ചു. വാസ്തവം ഇതെല്ലാമായിരിക്കെ, പിന്നെ എങ്ങനെയാണ്- മനുഷ്യാ- നീ നിന്റെ റബ്ബിന്റെ അനുഗ്രഹങ്ങളെക്കുറിച്ച് സംശയിക്കുവാനും തർക്കിക്കുവാനും മുതിരുന്നത്? അഥവാ അതിൽ ഏതിനെയാണ് നിഷേധിക്കുവാൻ നിനക്ക് കഴിയുക?! എന്നാണ് അല്ലാഹു തുടർന്ന് ചോദിക്കുന്നത്. അല്ലാഹുവിന്റെ അനുഗ്രഹങ്ങളെക്കുറിച്ച് ബോധമില്ലായ്മയിൽനിന്നും, അവനോടുള്ള നന്ദിയില്ലായ്മയിൽനിന്നുമാണല്ലോ എല്ലാ ദുർമാർഗങ്ങളും ഉടലെടുക്കുന്നത്. 38 മുതൽ ഇതുവരെയുള്ള വചനങ്ങളിൽ പ്രസ്താവിച്ച കാര്യങ്ങൾ ഇവയാണ്:-

(1, 2) ഒരാളുടെ കുറ്റം മറ്റൊരാൾ വഹിക്കുന്നതല്ല, വഹിക്കേണ്ടിവരികയുമില്ല. അവനവന്റെ കുറ്റത്തിന് അവനവൻ മാത്രമാണ് ഉത്തരവാദി. ഒരാൾ യത്നിച്ചതിന്റെ - പ്രവർത്തിച്ചതിന്റെ -നന്മ അയാൾക്ക് മാത്രമേ ലഭിക്കുകയുള്ളൂ എന്നാൽ നേതൃത്വം, മാതൃക, ഉപദേശം, കൽപന ആദിയായ ഏതെങ്കിലും മാർഗേണ ഒരാളുടെ കർമങ്ങളിൽ മറ്റൊരാൾ പങ്ക് വഹിച്ചിട്ടുണ്ടെങ്കിൽ ആ കർമങ്ങളുടെ ഫല

ത്തിൽ അയാൾക്കും പങ്ക് ലഭിക്കുന്നതായിരിക്കും. നല്ല കർമങ്ങളെങ്കിൽ നന്മ യുടെ പങ്കും, ചീത്ത കർമങ്ങളെങ്കിൽ തിന്മയുടെ പങ്കുമായിരിക്കും. ഇത് ഈ തത്വത്തിന് എതിരല്ല. കാരണം, ആ കർമങ്ങളിൽ ഒരു പങ്ക് അവനുമുണ്ടല്ലോ. മറ്റവന്റെ ഫലത്തിൽ ഇതുമൂലം കുറവുവരുന്നതുമല്ല. സൂ: അൻകബൂത്ത് 13 ൽ അവിശ്വാസികളെക്കുറിച്ച് وليحملن اثقالهم واثقالا مع اثقالهم (അവർ അവരുടെ ഭാരങ്ങളും, അവരുടെ ഭാരങ്ങളോടൊപ്പം വേറെ ഭാരങ്ങളും നിശ്ചയമായും വഹിക്കുന്നതാകുന്നു.)എന്ന് പറഞ്ഞിട്ടുള്ളത് ഇതനുസരിച്ചാകുന്നു. കൂടുതൽ വിവരം അവിടെ നോക്കുക.

ഇമാം മുസ്‌ലിമും മറ്റും നിവേദനം ചെയ്ത ഒരു നബിവചനം ഇപ്രകാരമാകുന്നു: ഒരാൾ ഒരു നല്ല നടപടി നടപ്പിലാക്കിയാൽ അവന് അതിന്റെ പ്രതിഫലവും, ക്വിയാമത്ത്നാൾ വരെ അതനുസരിച്ച് പ്രവർത്തിക്കുന്നവരുടെ പ്രതിഫലവും ഉണ്ടായിരിക്കും. ഒരാൾ ഒരു ദുഷിച്ച നടപടി നടപ്പിലാക്കിയാൽ അവന് അതിന്റെ കുറ്റവും, ക്വിയാമത്ത്നാൾവരെ അതനുസരിച്ച് പ്രവർത്തിച്ചവരുടെ കുറ്റവും ഉണ്ടായിരിക്കും. من سن سنة حسنة الخ ومن سن سنة سيئةالخ–مسلم وغيره ഭംഗം കൂടാതെ നടന്നു കൊണ്ടിരിക്കുന്ന ദാനധർമം, ഉപകാരപ്രദമായ അറിവ്, തനിക്കുവേണ്ടി പ്രാർത്ഥിക്കുന്ന സന്താനം എന്നീ മൂന്ന് കാര്യങ്ങളും മനുഷ്യന്റെ മരണത്തോടുകൂടി മുറിഞ്ഞുപോകാതെ അവശേഷിക്കുന്ന കർമങ്ങളായി നബി ﷺ എണ്ണിയിട്ടുള്ളതും പ്രസ്താവ്യമാകുന്നു. (رواه مسلم) മറ്റൊരു ഹദീഥിൽ നബി ﷺ ഇങ്ങനെ അരുളിച്ചെയ്യുന്നു. ഒരാൾ ഒരു സൻമാർഗത്തിലേക്ക് (മറ്റുള്ളവരെ) ക്ഷണിക്കുന്നപക്ഷം, അവനെ പിൻപറ്റുന്നവരുടെ പ്രതിഫലങ്ങളിൽ യാതൊരു കുറവും ബാധിക്കാതെത്തന്നെ അവരുടെ പ്രതിഫലങ്ങൾ പോലെയുള്ള പ്രതിഫലം അവന്നുണ്ടായിരിക്കും. ഒരാൾ ഒരു ദുർമാർഗത്തിലേക്ക് (മറ്റുള്ളവരെ) ക്ഷണിക്കുന്നപക്ഷം, അവനെ പിൻപറ്റിയവരുടെ പാപങ്ങളിൽ യാതൊരു കുറവും ബാധിക്കാതെത്തന്നെ, അവരുടെ പാപങ്ങൾപോലെയുള്ള പാപം അവന്റെ മേലുണ്ടായിരിക്കും. (من دعا إلى هدى كان له من الأجر الخ–مسلم)

ഹുസൈനുബ്നു ഫദ്ലി ( حسين بن فضل)നോട് ക്വുറാസാനിലെ ഭരണത്തലവനായിരുന്ന ത്വാഹിർ ചോദിച്ചു: മനുഷ്യന് അവൻ യത്നിച്ചതല്ലാതെ ഇല്ല എന്ന ഈ (39 -ാമത്തെ) വചനവും, അല്ലാഹു അവൻ ഉദ്ദേശിക്കുന്നവർക്ക് ഇരട്ടിയാക്കിക്കൊടുക്കും( والله يضاعف من يشاء–البقرة:٢٦١) എന്ന വചനവും തമ്മിൽ എങ്ങനെ യോജിക്കും? അദ്ദേഹം മറുപടി പറഞ്ഞു: അവന്- മനുഷ്യന്- നീതിന്യായപ്രകാരം താൻ യത്നിച്ചതല്ലാതെ ഒന്നുമില്ല. (അല്ലാഹുവിന്റെ) ഔദാര്യം കൊണ്ട് അല്ലാഹു ഉദ്ദേശിച്ചത് അവന് കിട്ടും(ليس له من العدل إلا ما سعى وله بالفضل ماشاء الله) هـ من روح المعاني

ഇമാം ഇബ്നു കഥീർ (റ) ഇവിടെ പ്രസ്താവിച്ചിട്ടുള്ള ചില വരികളുടെ സാരം കൂടി അറിയുന്നത് നന്ന്. അദ്ദേഹം പറയുന്നു: ക്വുർആൻ പാരായണം ചെയ്ത് അതിന്റെ കൂലി മരിച്ചുപോയവർക്ക് ദാനം ചെയ്താൽ അതവർക്ക് കിട്ടുകയില്ല

എന്ന് ഇമാം ശാഫിഈ (റ)യും, അദ്ദേഹത്തെ പിൻപറ്റിയവരും ഈ (39 -ാം) ആയത്തിൽനിന്നാണ് മനസ്സിലാക്കിയിരിക്കുന്നത്. കാരണം, അതവരുടെ പ്രവൃത്തിയോ പ്രയത്നമോ അല്ല. ഇതുകൊണ്ടാണ് വ്യക്തമായോ, സൂചനയായോ ഇതിലേക്ക് നബി തിരുമേനി ﷺ സമുദായത്തിന് പ്രോത്സാഹനമോ പ്രേരണയോ നല്കാതിരുന്നത്. സ്വഹാബികളിൽപെട്ട ഒരാളിൽനിന്നും അത് ഉദ്ധരിക്കപ്പെട്ടിട്ടുമില്ല. അതൊരു നല്ല കാര്യമായിരുന്നുവെങ്കിൽ അതിലേക്ക് അവർ നമ്മുടെ മുമ്പിൽ കടക്കേണ്ടതായിരുന്നു.'ക്വുർബത്തു'കളെ സംബന്ധിച്ച് (അല്ലാഹുവിന്റെ സാമീപ്യം സിദ്ധിക്കുവാനായി ചെയ്യപ്പെടുന്ന പുണ്യകർമങ്ങളിൽ) നസ്സ്കൊണ്ട് മതിയാക്കേണ്ടതാണ്. (ക്വുർആന്റെയോ ഹദീഥിന്റെയോ തുറന്ന ഭാഷയിലുള്ള പ്രസ്താവന മാത്രമേ സ്വീകരിക്കാൻ നിവൃത്തിയുള്ളൂ) അതിൽ അനുമാനവും അഭിപ്രായവും വഴി കൈകാര്യം നടത്തിക്കൂടാ. എന്നാൽ (മരിച്ചവർക്കുവേണ്ടിയുള്ള) പ്രാർത്ഥനയും, ധർമവുമാകട്ടെ, അവയുടെ കൂലി അവർക്ക് എത്തുമെന്നുള്ളത് (ഭിന്നിപ്പില്ലാത്ത) ഏകകണ്ഠമായ അഭിപ്രായവും, 'ശാരിഇ'*നാൽ തുറന്ന് പ്രസ്താവിക്കപ്പെട്ടതുമാകുന്നു.(ﻫ ابن كثير)

തുടർന്നുകൊണ്ട് മേലുദ്ധരിച്ച ഹദീഥുകളിൽ പ്രസ്താവിച്ച സംഗതികളിൽ മരണപ്പെട്ടവർക്ക് പ്രതിഫലം ലഭിക്കുമെന്ന് പറഞ്ഞിരിക്കുന്നത് അവ അവരുടെ യത്നത്തിന്റെയും, പ്രവർത്തനത്തിന്റെയും ഇനത്തിൽ ഉൾപ്പെടുന്നതുകൊണ്ടാണെന്നും അദ്ദേഹം ചൂണ്ടിക്കാട്ടിയിരിക്കുന്നു. ക്വുർആൻ ഓതി ദാനം ചെയ്താൽ മരിച്ചവർക്ക് അതിന്റെ പുണ്യം കിട്ടുമെന്ന് പറയുന്ന പണ്ഡിതൻമാർപോലും ക്വുർആൻ പാരായണത്തിനുവേണ്ടി അന്യരെ കൂലിക്ക് വിളിച്ചാൽ ശരിയാവുകയില്ലെന്ന അഭിപ്രായത്തിനാണ് പിൻബലം നൽകുന്നത്. മാത്രമല്ല, ക്വുർആൻ ഓതിയതിന്റെ പ്രതിഫലം (കൂലി) അത് ഓതിയ ആൾക്കുതന്നെയാണ് ലഭിക്കുക എന്നും, അവൻ ഓതിയതുപോലെയുള്ളതിന്റെ പ്രതിഫലം മാത്രമാണ് മരണപ്പെട്ട ആൾക്ക് ലഭിക്കുക എന്നും, ആകയാൽ ഓതുന്ന ആൾ അല്ലാഹുവേ, ഞാൻ ഈ ഓതിയതുപോലെയുള്ളതിന്റെ പ്രതിഫലം ഇന്ന ആൾക്ക് എത്തിച്ചുകൊടുക്കണേ ( اللهم اوصل مثل ثواب ما قرأناه) എന്ന് പ്രാർത്ഥിക്കേണ്ടതുണ്ട് എന്നും അവർ പറയുന്നു. അപ്പോൾ, യാതൊന്നും ഓതാതെത്തന്നെ അല്ലാഹുവേ, ഒരു യാസീൻ ഓതിയാലുണ്ടാകുന്ന പ്രതിഫലം ഇന്ന ആൾക്ക് എത്തിക്കണേ എന്ന് പറഞ്ഞാലും മതിയാവുകയില്ലേ? ആലോചിച്ചു നോക്കുക! ഇതൊന്നും ആലോചിക്കാതെയാണ് നമ്മുടെ രാജ്യങ്ങളിൽ പലരും ഈ വിഷയത്തിൽ ധനം വ്യയം ചെയ്തുവരുന്നത്. അതേ ധനം ഇത്തരം കലർപ്പ് കൂടാത്ത പരിശുദ്ധമായ ദാനധർമങ്ങളിൽ വിനിയോഗിക്കപ്പെട്ടിരുന്നെങ്കിൽ എത്ര നന്നായേനെ! അത് അവർക്കും, മരണപ്പെട്ടവർക്കും ഉപകരിക്കുമായിരുന്നു! والله الموفق للسداد والرشاد

---

***ശാരിഉ്( شارع) എന്നാൽ മതസ്ഥാപകൻ എന്നർത്ഥം. യഥാർത്ഥ മതസ്ഥാപകൻ അല്ലാഹുതന്നെ. അത് പ്രബോധനം ചെയ്യുന്ന ആളായതുകൊണ്ട് നബി ﷺ യെക്കുറിച്ചും ഈ വാക്ക് ഉപയോഗിക്കപ്പെടുന്നു.***

(3) മഹ്ശറിൽവെച്ച് മനുഷ്യന് അവന്റെ കർമങ്ങൾ കാട്ടിക്കൊടുക്കുകയും അവനെ ബോധ്യപ്പെടുത്തുകയും ചെയ്യുന്നതാണ്

(4) പിന്നീട് അതിന്റെ പ്രതിഫലം ശരിക്കും കൃത്യമായും നൽകപ്പെടും. ഓരോരുത്തന്റെ കർമങ്ങൾ അവന്റെ മുമ്പാകെ കാട്ടി ബോധ്യപ്പെടുത്തുകയും, തെളിവുകൾമൂലം സ്ഥാപിക്കുകയും ചെയ്യും. സൽക്കർമമാണെങ്കിൽ അവന് സന്തോഷവും, ദുഷ്ക്കർമമാണെങ്കിൽ അവന് സന്താപവും ഉളവാക്കുമെന്ന് പറയേണ്ടതില്ല. ثُمَّ تُرَدُّونَ الَى عَالِم الغيب والشاهادت فَيُنَبِّئُكُمْ بِمَا كُنْتُمْ تَعْمَلُون–الجمعة (പിന്നീട് അദൃശ്യത്തേയും ദൃശ്യത്തെയും അറിയുന്നവന്റെ അടുക്കലേക്ക് നിങ്ങൾ മടക്കപ്പെടുന്നതാണ്. എന്നിട്ട് നിങ്ങൾ പ്രവർത്തിച്ചിരുന്നതിനെക്കുറിച്ച് നിങ്ങളെ അവൻ ബോധ്യപ്പെടുത്തും.) فَمَنْ يَعْمَلْ مِثْقَالَ ذَرَّة خَيْرًا يَرَه فَمَنْ يَعْمَلْ مِثْقَالَ ذَرَّة شَرًّا يَرَه (അപ്പോൾ, ആർ ഒരു അണുവോളം ഗുണം ചെയ്യുന്നുവോ അവൻ അത് കാണും, ആർ ഒരു അണുവോളം ദോഷം ചെയ്യുന്നുവോ അവൻ അത് കാണും.)

(5) എല്ലാ കാര്യങ്ങളും, എല്ലാ ആളുകളും ഒടുക്കം ചെന്നുചേരുന്നത് അല്ലാഹുവിങ്കലേക്കാകുന്നു. എല്ലാം അവന്റെ അധികാരത്തിലും നിയന്ത്രണത്തിലും മാത്രമായിരിക്കും. എല്ലാവരും അവന്റെ വിധിക്ക് വിധേയരുമായിരിക്കും وإلَيه يرْجَعُ الأمْرِ كُلُّهُ–هود (അവനിലേക്ക് തന്നെ എല്ലാ കാര്യവും മടക്കപ്പെടുന്നു:) الَيْهِ مَرْجِعُكُمْ جَمِيعاً– يونس(നിങ്ങളുടെ മുഴുവനും മടങ്ങിച്ചെല്ലൽ അവന്റെ അടുക്കലേക്കാകുന്നു.)

(6) ചിരിയും, കരച്ചിലും നൽകുന്നവൻ അല്ലാഹുവാണ്. സുഖദുഃഖങ്ങളും, സന്തോഷ സന്താപങ്ങൾക്കുള്ള കാരണങ്ങളും അവന്റെ സൃഷ്ടിതന്നെ. അപ്പോൾ, ചിരിവരുന്നതും, കരച്ചിൽ വരുന്നതും അവന്റെ വകയാണ്. കാരണം കൂടാതെ ചിരിക്കുവാനോ, കാരണമുള്ളപ്പോൾ ചിരിക്കാതിരിക്കുവാനോ മനുഷ്യന് സാദ്ധ്യമല്ല. ഇതുപോലെത്തന്നെ കരച്ചിലും.

(7) മരണവും ജീവിതവും ഉണ്ടാക്കുന്നവനും അവൻ തന്നെ. അതെ, الَّذِي خَلَقَ الْمَوْتَ والْحَيَاة لِيَبْلُوَكُمْ أَيُّكُمْ أَحْسَنُ عَمَلاً(നിങ്ങളിൽ ഏതാളാണ് കൂടുതൽ നല്ല പ്രവൃത്തി ചെയ്യുന്നവരെന്ന് നിങ്ങളെ പരീക്ഷണം നടത്തുവാൻ വേണ്ടി മരണത്തെയും ജീവിതത്തേയും സൃഷ്ടിച്ചവനാണ്.)

(8) നിസ്സാരമായ ഒരു ഇന്ദ്രിയബിന്ദു ഗർഭാശയത്തിൽ സ്രവിക്കപ്പെടുന്നു. അവിടെവെച്ച് അത് ആണായും പെണ്ണായും, –ചിലപ്പോൾ രണ്ടും കൂടിയും– രൂപാന്തരപ്പെട്ട് പുറത്തു വരുന്നു. അതിന് മുമ്പായി എത്രയോ കാര്യങ്ങൾ അവിടെവെച്ച് വ്യവസ്ഥിതമായി നടന്നുകൊണ്ടിരിക്കുന്നു. ഇതിന്റെയെല്ലാം സൃഷ്ടികർത്താവ് അല്ലാഹുവല്ലാതെ മറ്റാരുമല്ല. ആണിനെ ആണും, പെണ്ണിനെ പെണ്ണും ആക്കുന്നതിൽ നാമമാത്രമായെങ്കിലും മറ്റൊരാൾക്കും പങ്കില്ല.

(9) ഇങ്ങനെയെല്ലാം സൃഷ്ടിച്ച് പോറ്റിവളർത്തിക്കൊണ്ട് വന്ന് പിന്നീട് മരണപ്പെടുത്തിയ അതേ കർത്താവായ അല്ലാഹുവിന്റെ ബാദ്ധ്യതതന്നെയാണ് മുൻജീവിതത്തിൽ ചെയ്ത പ്രവർത്തനങ്ങളുടെ യഥാർത്ഥ പ്രതിഫലം അനുഭവിക്കേണ്ടതിനായി മനുഷ്യന് വീണ്ടും രണ്ടാമതൊരു ജീവിതം കൂടി നൽകലും, അതെല്ലാം നിർവ്വഹിച്ച അവന്നുണ്ടോ ഇതിന് വല്ല പ്രയാസവും?! ഒരു കണക്കിന് ആദ്യത്തെ സൃഷ്ടിപ്പിനെക്കാൾ എളുപ്പമാണല്ലോ രണ്ടാമത്തെ സൃഷ്ടിപ്പ്. وهو أهون اليه

(10) ചില ആളുകൾക്ക് ധനവും സമ്പത്തും നൽകുന്നതും, അവരെ അന്യന്റെ ആശ്രയം കൂടാതെ ജീവിക്കുമാറാക്കുന്നതും മറ്റ് ചിലർക്ക് ദാരിദ്ര്യവും വിഷമവുമുണ്ടെങ്കിലും അവരെ വല്ല നല്ല സംതൃപ്തിയോടെ കഴിഞ്ഞു കൂടുന്നവരാക്കുന്നതും അല്ലാഹുവാകുന്നു.

أَغْنَى(അഗ്നാ) എന്ന വാക്കിന് ധന്യമാക്കി, ഐശ്വര്യം നൽകി, ധനം കൊടുത്തു, ആശ്രയമില്ലാതാക്കി, പര്യാപ്തമാക്കിഎന്നൊക്കെ അർത്ഥങ്ങൾ വരുന്നതാണ്. ധനവും ആവശ്യമായ ജീവിതോപാധികളും നൽകി എന്ന് സാരം. أَقْنَى (അക്നാ) എന്ന വാക്കിന് സമ്പാദ്യം നൽകി, ശേഖരിച്ചുകൊടുത്തു, മതിവരുത്തി, തൃപ്തിനൽകിഎന്നിങ്ങനെയും അർത്ഥങ്ങൾ വരും. ഇ ൗ വാക്കിന് രണ്ട് പ്രകാരത്തിൽ വ്യാഖ്യാനം നൽകപ്പെട്ടുകാണാം. രണ്ടായാലും അത് അല്ലാഹുവിന്റെ അനുഗ്രഹം തന്നെയാണ് കുറിക്കുന്നത്. ആവശ്യങ്ങൾക്ക് പുറമെ, സൂക്ഷിച്ചുവെക്കത്തക്കവണ്ണം ധാരാളം ധനം നൽകി തൃപ്തിപ്പെടുത്തി എന്നതാണ് ഒരു വ്യാഖ്യാനം. ഈ വ്യാഖ്യാനപ്രകാരം ഇവിടെ (48 -ാം വചനത്തിൽ) ദാരിദ്ര്യത്തെക്കുറിച്ച് ഒന്നും പ്രസ്താവിച്ചിട്ടില്ലെന്ന് വരും. സ്വത്തും ധനവുമില്ല- ദാരിദ്ര്യവും ബുദ്ധിമുട്ടുമുണ്ട്- എങ്കിലും അതിൽ അക്ഷമയും അതൃപ്തിയും തോന്നാതെ, ഉള്ളതുകൊണ്ട് തൃപ്തിപ്പെടുകയും, അതിൽ സമാധാനമടയുകയും ചെയ്യുമാറാക്കി എന്നാണ് മറ്റൊരു വ്യാഖ്യാനം. ഈ വ്യാഖ്യാനത്തിനാണ് ഇവിടെ കൂടുതൽ ഔചിത്യം കാണുന്നത്. കാരണം, ധനത്തെക്കാൾ കവിഞ്ഞ അനുഗ്രഹമാണ് ദാരിദ്ര്യമുള്ളതോടൊപ്പം ധന്യമായ മനസ്ഥിതി ഉളവാക്കുക എന്നുള്ളത്. ആവശ്യത്തിൽ കവിഞ്ഞതോതിൽ ധനം ശേഖരിച്ചുവെക്കുന്നത് ഇസ്‌ലാമിക ദൃഷ്ട്യാ അഭിലഷണീയമല്ലതാനും. മാത്രമല്ല, ഇതിന് മുമ്പ് (43 -45) ചിരിപ്പിച്ചു- കരയിപ്പിച്ചുഎന്നും; മരിപ്പിച്ചു- ജീവിപ്പിച്ചു എന്നും ആണിനെയും പെണ്ണിനെയും സൃഷ്ടിച്ചു എന്നുമൊക്കെയാണല്ലോ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത്. ആ നിലക്ക് ധനം നൽകിയും, ദാരിദ്ര്യത്തിൽ സംതൃപ്തി നൽകിയും അനുഗ്രഹിക്കുക എന്ന് വെക്കുന്നതായിരിക്കും കൂടുതൽ യോജിപ്പ്. الله اعلم സംതൃപ്തിയും മനസ്സമാധാനവും കൂടാതെയുള്ള സമ്പത്തിനേക്കാൾ ഉത്തമം. അവയോടുകൂടിയുള്ള ദാരിദ്ര്യമാകുന്നു. ليس الغنى عن كثرة العرض ولكن الغنى غنى النفس–متفق عليه(വിഭവങ്ങൾ അധികരിക്കുന്നതുകൊണ്ടല്ല ധനമുണ്ടാകുന്നത്. പക്ഷേ, ധനമെന്നത് മനസ്സിന്റെ ധന്യതയാണ്. (ഹ. ശ.)

(11) ശിഅ്റാ( الشِّعْرَى)യുടെ റബ്ബും അല്ലാഹു തന്നെ. മിഥുന നക്ഷത്രത്തിന്റെ പിന്നിലായി ഗ്രീഷ്മ കാലത്ത് പ്രത്യക്ഷപ്പെടാറുള്ള ചോതി നക്ഷത്രമാണ് ശിഅ്റാ. * മുൻകാലത്ത് ചില അറബികൾ അതിനെ ആരാധിച്ചു വന്നിരുന്നതു കൊണ്ടാണ് അതിനെ പ്രത്യേകം എടുത്ത് പറഞ്ഞത്.

(12) ആദിമ ആദ്വർഗത്തെയും ഥമൂദ്ഗോത്രത്തെയും നിശ്ശേഷം നശിപ്പിച്ചതും, അതിന്റെ എത്രയോ മുമ്പ് നൂഹ് (അ)ന്റെ ജനതയെ നശിപ്പിച്ചതുമെല്ലാം അല്ലാഹു തന്നെ. ഒരു സമുദായത്തിന്റെ ധിക്കാരവും അക്രമവും അതിരു കടക്കുമ്പോഴാണ് അല്ലാഹു ഏതെങ്കിലും പൊതുശിക്ഷ വഴി അതിനെ ഒന്നടങ്കം നശിപ്പിക്കുന്നത്. ഇതെല്ലാം പിന്നീടുള്ളവർക്കും പാഠമായിരിക്കേണ്ടതാണ്. ആദിമ ആദ്വർഗം ( عاد الأولى) ഹൂദ് (അ)ന്റെ സമുദായവും, ഥമൂദ്സമുദായം സ്വാലിഹ് (അ)ന്റെ സമുദായവുമാകുന്നു. നൂഹ് (അ)ന് ശേഷം ഹൂദ് (അ)നു മുമ്പ് കഴിഞ്ഞുപോയ ഒരു ജനതയായിരുന്നു ആദിമ ആദ്വർഗമെന്നും അഭിപ്രായമുണ്ട്.

(13) അടിമേലായി മറിഞ്ഞുകിടക്കുന്ന ആ രാജ്യത്തെ (المؤتفكة) തലകീഴായി മറിച്ച് വീഴ്ത്തിയവനും അല്ലാഹു തന്നെ. ലൂത്വ് നബി (അ)യുടെ രാജ്യമാണ് ഉദ്ദേശ്യം.(جَعَلْنَا عَالِيهَا سَافِلَهَا وَأَمْطَرْنَا عَلَيْهِمْ حِجَارَةً مِنْ سِجِيلٍ مَنْضُودٍ– هود)(അതിന്റെ മേൽഭാഗം നാം കീഴ്ഭാഗമാക്കി. അവരുടെ മേൽ നാം ചൂളക്കല്ലുകൊണ്ടുള്ള മഴ വർഷിപ്പിക്കുകയും ചെയ്തു. (സൂ: ഹൂദ് 82.) (الْقَرْيَةُ الَّتِي أُمْطِرَتْ مَطَرَ السَّوْءِ–الفرقان) (ചീത്ത മഴ വർഷിപ്പിക്കപ്പെട്ട ആ രാജ്യം (സൂ: ഫുർകാൻ 40) എന്നൊക്കെ പറഞ്ഞിട്ടുള്ളത് ഇന്നും തലകീഴായിക്കിടക്കുന്ന ആ രാജ്യത്തെക്കുറിച്ചാകുന്നു. ഇവയെല്ലാം സൂചിപ്പിച്ചു കൊണ്ടാണ് അതിനെ ആവരണം ചെയ്തതൊക്കെ ആവരണം ചെയ്തു (فَغَشَّاهَا مَا غَشَّى) എന്ന് പറഞ്ഞത്.

മനുഷ്യൻ പ്രത്യക്ഷത്തിൽ അനുഭവിച്ചുകൊണ്ടിരിക്കുന്നതും, അവന് ആലോചിച്ചറിയുവാൻ സാധിക്കുന്നതുമായ പ്രധാനപ്പെട്ട പല കാര്യങ്ങളെയും നിരത്തിക്കാട്ടിയശേഷം, അല്ലാഹുവിന്റെ അനുഗ്രഹങ്ങളിലും പ്രവർത്തനങ്ങളിലും തർക്കം നടത്തിക്കൊണ്ടിരിക്കുന്നവരോട് അല്ലാഹു ചോദിക്കുകയാണ്: ഹേ, മനുഷ്യാ, എന്നിരിക്കെ നിന്റെ റബ്ബിന്റെ ഏത് അനുഗ്രഹത്തെക്കുറിച്ചാണ് നിനക്ക് സംശയിച്ച് തർക്കിക്കുവാനുള്ളത് എന്ന്?! മേൽ വിവരിച്ച യാഥാർത്ഥ്യങ്ങൾ മുമ്പിൽവെച്ചുകൊണ്ട് ഈ ചോദ്യത്തിന്റെ ഗൗരവം ഒന്നാലോചിച്ച് നോക്കുക! നബി തിരുമേനി ﷺ യുടെ നിലപാടും, അവിടുത്തേക്ക് അല്ലാഹുവിന്റെ ദൗത്യസന്ദേശങ്ങൾ ലഭിക്കുന്ന മാർഗവും, അവിടുന്ന് പ്രബോധനം ചെയ്യുന്ന സിദ്ധാന്ത

---

*(*) മിഥുന നക്ഷത്രം= الجوزاء (Gemini); ചോതി നക്ഷത്രം അഥവാ അഗ്നി നക്ഷത്രം= الشعرى (Sirius)*

ങ്ങളും വിവരിച്ചശേഷം നബി ﷺയെക്കുറിച്ച് അല്ലാഹു പറയുന്നു:-

هَـٰذَا نَذِيرٌ مِّنَ ٱلنُّذُرِ ٱلْأُولَىٰٓ ﴿٥٦﴾

**﴾56﴿ ഇത് പൂർവ്വികൻമാരായ താക്കീതുകാരിൽ പെട്ട ഒരു താക്കീതുകാരനത്രെ.**

أَزِفَتِ ٱلْـَٔازِفَةُ ﴿٥٧﴾

**﴾57﴿ (ആ) ആസന്നസംഭവം (ഇതാ) ആസന്നമായി!-**

لَيْسَ لَهَا مِن دُونِ ٱللَّهِ كَاشِفَةٌ ﴿٥٨﴾

**﴾58﴿ അല്ലാഹുവിനുപുറമെ, അതിനെ തുറവിയാക്കുന്ന ഒരു ശക്തിയും ഇല്ല.**

---

﴾**56**﴿ هَـٰذَا نَذِيرٌ ഇത് ഒരു താക്കീതുകാരനാണ് مِّنَ ٱلنُّذُرِ താക്കീതുകാരിൽപെട്ട ٱلْأُولَىٰٓ ആദ്യത്തവരായ, പൂർവ്വികൻമാരായ ﴾**57**﴿ أَزِفَتِ ആസന്നമായി, അടുത്ത് ٱلْـَٔازِفَةُ ആസന്നമായത് (സംഭവം) ﴾**58**﴿ لَيْسَ لَهَا അതിന്നില്ല مِن دُونِ ٱللَّهِ അല്ലാഹുവിനെകൂടാതെ, പുറമെ كَاشِفَةٌ തുറവിയാക്കുന്ന (ശക്തി) ഒന്നും

---

ജനങ്ങളെ താക്കീത് ചെയ്യാനായി നിയോഗിക്കപ്പെട്ട വളരെയധികം പ്രവാചകൻമാർ മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. അക്കൂട്ടത്തിൽ ഒരാൾ മാത്രമാണ് നിങ്ങളുടെ പ്രവാചകനും. അദ്ദേഹം ഈ രംഗത്ത് പുതുതായി പ്രത്യക്ഷപ്പെട്ട ഒരാളല്ല. قُلْ مَا كُنْتُ بِدعاً مِّن الرُسل–الأحقاف:٩(പറയുക: ഞാൻ റസൂലുകളിൽ ഒരു പുത്തനല്ല). പക്ഷേ, എനി ഒരു പ്രവാചകനെ നിങ്ങൾക്ക് പ്രതീക്ഷിക്കുവാനില്ല. അദ്ദേഹം അവസാനത്തെ പ്രവാചകനാണ്. കാലം ഇതാ അവസാനിക്കാറായി. ആ മഹാസംഭവം– ലോകാവസാനസംഭവം– ഇതാ ആസന്നമായി. അത് വന്നാൽ അതിനെ തടയുവാൻ അല്ലാഹു അല്ലാത്ത മറ്റാരാലും സാധ്യമല്ല.

الأزِفَة (ആസന്ന സംഭവം) എന്ന് പറഞ്ഞത് ക്വിയാമത്ത്നാളിനെക്കുറിച്ചാകുന്നു. അടുത്ത അദ്ധ്യായത്തിന്റെ ആരംഭത്തിൽ اقْتَرَبَت السَاعَة (അന്ത്യസമയം അടുത്തെത്തി) എന്ന് പറയുന്നു. ക്വിയാമത്ത്നാളിന്റെ നാമവിശേഷണങ്ങളായി الواقِعة (ആ സംഭവം), الْقَارِعَة (ആ ഭയങ്കര സംഭവം), الْحَاقَة(ആ യഥാർത്ഥ സംഭവം) എന്നൊക്കെ അല്ലാഹു ക്വുർആനിൽ പ്രസ്താവിച്ചിരിക്കുന്നു. അക്കൂട്ടത്തിൽ ഒരു നാമമത്രെ ഇതും. തുറവിയാക്കുന്ന ശക്തിയില്ല എന്ന (58 -ാം) വാക്യത്തിന് 1) അത് സംഭവിക്കുമ്പോൾ അതിൽനിന്ന് തുറവി നൽകുവാനും അതിനെ തടുക്കുവാനും അല്ലാഹുവിനല്ലാതെ ആർക്കും കഴിയുന്നതല്ല എന്നും, 2) അതിനെ വെളിക്കുകൊണ്ടുവരുന്നതും സംഭവിപ്പിക്കുന്നതും അല്ലാഹുവല്ലാതെ മറ്റാരുമല്ല എന്നും

മറ്റും വിവക്ഷ നൽകപ്പെട്ടിട്ടുണ്ട്. അല്ലാഹു വീണ്ടും ചോദിക്കുന്നു:-

أَفَمِنْ هَٰذَا ٱلْحَدِيثِ تَعْجَبُونَ ﴿٥٩﴾

**《59》 അപ്പോൾ , (കാര്യം ഇങ്ങനെയിരിക്കെ) ഈ വർത്തമാനത്തെ സംബന്ധിച്ചാണോ നിങ്ങൾ ആശ്ചര്യപ്പെട്ടുകൊണ്ടിരിക്കുന്നത്?-**

وَتَضْحَكُونَ وَلَا تَبْكُونَ ﴿٦٠﴾

**《60》 നിങ്ങൾ ചിരിച്ചുകൊണ്ടിരിക്കുകയും, കരയാതിരിക്കുകയും ചെയ്യുന്നതും?-**

وَأَنتُمْ سَٰمِدُونَ ﴿٦١﴾

**《61》നിങ്ങളാകട്ടെ, (അശ്രദ്ധരായി) മേൽപോട്ട് നോക്കുന്നവരുമാകുന്നു.**

---

**《59》** أَفَمِنْ هَٰذَا ٱلْحَدِيثِ അപ്പോൾ ഈ വർത്തമാനത്തെ സംബന്ധിച്ചോ تَعْجَبُون നിങ്ങൾ ആശ്ചര്യപ്പെടുന്നു **《60》** وَتَضْحَكُون നിങ്ങൾ ചിരിക്കുകയും ചെയ്യുന്നു وَلَا تَبْكُونَ നിങ്ങൾ കരയുന്നുമില്ല, കരയാതെയും **《61》** وَأَنتُمْ നിങ്ങളോ, നിങ്ങളാകട്ടെ سَٰمِدُون മേല്പോട്ട് നോക്കുന്നവർ (അശ്രദ്ധർ, അഹംഭാവികൾ) ആകുന്നു

---

അബൂഹുറയ്റഃ (റ)യിൽനിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാകുന്നു: ഈ (59 -61) വചനങ്ങൾ ഓതിക്കേട്ടപ്പോൾ, സ്വഹാബികൾ കണ്ണുനീരൊഴുക്കി കരയുകയുണ്ടായി. നബി ﷺയും കരഞ്ഞു. ഞങ്ങളും ഒന്നിച്ചു കരഞ്ഞു. അപ്പോൾ നബി ﷺ പറഞ്ഞു: അല്ലാഹുവിനെക്കുറിച്ചുള്ള ഭയപ്പാടുനിമിത്തം കരയുന്നവൻ നരകത്തിൽ പ്രവേശിക്കയില്ല; അനുസരണക്കേടിൽ നിരതനായവൻ സ്വർഗത്തിലും പ്രവേശിക്കയില്ല

لا يلج النار من بكي من خشية الله تعالى و لا يدخل الجنة مصر على معصية الخ-البيهقي في الشعب

ഇ ൗ വർത്തമാനം എന്ന് പറഞ്ഞത് ഖുർആനെ ഉദ്ദേശിച്ചാകുന്നു.

فَٱسْجُدُوا۟ لِلَّهِ وَٱعْبُدُوا۟ ۩ ﴿٦٢﴾

سجود ۩

**《62》 (മനുഷ്യരേ) അതുകൊണ്ട് നിങ്ങൾ അല്ലാഹുവിന് സുജൂദു [സാഷ്ടാംഗ നമസ്കാരം] ചെയ്യുവിൻ; ആരാധനയും ചെയ്യുവിൻ!**

---

**《62》** فَٱسْجُدُوا അതുകൊണ്ട് നിങ്ങൾ സുജൂദ് ചെയ്യുവിൻ لله അല്ലാഹുവിന് وَٱعْبُدُوا ഇബാദത്തും (ആരാധനയും) ചെയ്യുവിൻ

ഇബ്നു അബ്ബാസ് (റ) ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: നബി ﷺ സൂ: നജ്മ്ഓതി സുജൂദ് ചെയ്തു. തിരുമേനിയോടൊപ്പം (അവിടെ സന്നിഹിതരായിരുന്ന) മുസ്‌ലികളും, മുശ്‌രിക്കുകളും, ജിന്നും, ഇൻസും(മനുഷ്യരും) സുജൂദ് ചെയ്തു. (ബുഖാരി.) അർത്ഥവും ആശയവും ഗ്രഹിച്ചുകൊണ്ടും, ഹൃദയസാന്നിദ്ധ്യത്തോടുകൂടിയും ഈ അദ്ധ്യായം വായിക്കുകയോ കേൾക്കുകയോ ചെയ്യുന്ന പക്ഷം, മനുഷ്യ ഹൃദയമുള്ള ആരും നിശ്ചയമായും അവരറിയാതെത്തന്നെ അല്ലാഹുവിന് സുജൂദ് ചെയ്യാൻ പ്രചോദിതരാകാതിരിക്കയില്ല. ഇബ്നു അബ്ബാസ് (റ)ന്റെ ഈ പ്രസ്താവനയിൽ നാം കണ്ടതും അതാണ്.

അല്ലാഹുവേ! നിന്റെ ശിക്ഷയും താക്കീതും ഭയപ്പെടുന്ന, അശ്രദ്ധയും പരിഹാസവും കാണിക്കാത്ത ഭയഭക്തന്മാരുടെ കൂട്ടത്തിൽ ഞങ്ങളെയെല്ലാം നീ ഉൾപ്പെടുത്തേണമേ! നിനക്ക് സുജൂദും ഇബാദത്തും ചെയ്യുന്ന സജ്ജനങ്ങളിൽ ഞങ്ങളെ ഉൾപ്പെടുത്തേണമേ! آمين

اللهم ولك الحمد والمنة

سورة القمر

# 54. സൂറത്തുൽ ഖമർ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 55 - വിഭാഗം (റുകൂഉ്) 3

[45 ഉം 46 ഉം വചനങ്ങൾ മദനിയ്യ വിഭാഗത്തിൽ പെട്ടതാണെന്നും അഭിപ്രായമുണ്ട്.]

വെള്ളിയാഴ്ചയും പെരുന്നാൾ ദിവസങ്ങളിലും പ്രസംഗത്തിൽ സൂ: ഖാഫും ഈ സൂറത്തും നബിﷺ ഓതാറുണ്ടായിരുന്നുവെന്ന് ഹദീഥിൽ വന്നിട്ടുള്ളതും അതിന് കാരണവും സൂ: ഖാഫിന്റെ ആരംഭത്തിൽ നാം ചൂണ്ടിക്കാട്ടിയിരിക്കുന്നു.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

ٱقۡتَرَبَتِ ٱلسَّاعَةُ وَٱنشَقَّ ٱلۡقَمَرُ ﴿١﴾

**(1) അന്ത്യസമയം അടുത്തുവന്നിരിക്കുന്നു; ചന്ദ്രൻ പിളരുകയും ചെയ്തു!**

وَإِن يَرَوۡاْ ءَايَةً يُعۡرِضُواْ وَيَقُولُواْ سِحۡرٌ مُّسۡتَمِرٌّ ﴿٢﴾

**(2) വല്ല ദൃഷ്ടാന്തവും കാണുന്നതായാൽ അവർ (അവഗണിച്ച്) തിരിഞ്ഞുകളയും; അവർ പറയുകയും ചെയ്യും: നടമാടിക്കൊണ്ടിരിക്കുന്ന ഒരു ജാലവിദ്യയാണ് എന്ന്.**

وَكَذَّبُواْ وَٱتَّبَعُوٓاْ أَهۡوَآءَهُمۡۚ وَكُلُّ أَمۡرٖ مُّسۡتَقِرّٞ ﴿٣﴾

**(3) അവർ വ്യാജമാക്കുകയും, തങ്ങളുടെ ഇച്ഛകളെ പിൻപറ്റുകയും ചെയ്തിരിക്കുന്നു. എല്ലാ കാര്യവും (ഓരോ താവളത്തിൽ) ഉറച്ചു നിൽക്കുന്നതാകുന്നു.**

﴾1﴿ ٱقْتَرَبَتِ സമീപിച്ചുവന്നു, അടുത്തുകൂടി ٱلسَّاعَةُ (അന്ത്യ) സമയം وَٱنشَقَّ പിളരുകയും ചെയ്തു ٱلْقَمَرُ ചന്ദ്രൻ ﴾2﴿ وَإِن يَرَوْا۟ അവർ കാണുന്നതായാൽ, കണ്ടാലും ءَايَةً വല്ല ദൃഷ്ടാന്തവും, ഒരു ദൃഷ്ടാന്തം يُعْرِضُوا۟ അവർ തിരിഞ്ഞു (അവഗണിച്ചു) കളയും وَيَقُولُوا۟ പറയുകയും ചെയ്യും سِحْرٌ ജാലവിദ്യ (ആഭിചാരം, മായം) ആകുന്നു എന്ന് مُّسْتَمِرٌّ നിലനിൽക്കുന്ന, നടമാടിക്കൊണ്ടിരിക്കുന്ന ﴾3﴿ وَكَذَّبُوا۟ അവർ വ്യാജമാക്കുകയും ചെയ്തു وَٱتَّبَعُوٓا۟ അവർ പിൻപറ്റുകയും ചെയ്തു أَهْوَآءَهُمْ അവരുടെ ഇച്ഛകളെ, മോഹങ്ങളെ وَكُلُّ أَمْرٍ എല്ലാ കാര്യവും مُّسْتَقِرٌّ സ്ഥിരപ്പെട്ടതാണ്, ഉറച്ചതാണ്

---

അന്ത്യസമയം ആസന്നമായിട്ടുണ്ടെന്നും, അതുകൊണ്ട് മനുഷ്യൻ ജാഗ്രതയായിരിക്കേണ്ടതുണ്ടെന്നും, അല്ലാഹു കഴിഞ്ഞ അദ്ധ്യായത്തിന്റെ അവസാനത്തിൽ ഉണർത്തി. ഈ അദ്ധ്യായത്തിന്റെ ആരംഭത്തിൽ അത് വീണ്ടും ആവർത്തിച്ചുണർത്തുന്നു. മനുഷ്യജീവിതത്തിന്റെ യഥാർത്ഥ ജയാപജയങ്ങൾ അന്ത്യനാളിലാണല്ലോ സാക്ഷാൽകരിക്കപ്പെടുന്നത്. അതുകൊണ്ട് അന്നത്തെ ദിവസം വിജയം ലഭിക്കുവാനുള്ള മാർഗങ്ങൾ ഉപദേശിക്കുകയാണ് പ്രവാചകൻമാരുടെയും, വേദഗ്രന്ഥങ്ങളുടെയും പ്രധാന ലക്ഷ്യം. അല്ലാഹുവിലും അന്ത്യനാളിലും- മറ്റൊരുവിധത്തിൽ പറഞ്ഞാൽ മനുഷ്യന്റെ ഉത്ഭവത്തെയും പര്യവസാനത്തെയും സംബന്ധിക്കുന്ന കാര്യങ്ങളിൽ- വിശ്വസിക്കാത്തവരോട് ധാർമികമൂല്യങ്ങളും സദാചാരമാർഗങ്ങളും ഉപദേശിച്ചിട്ട് യാതൊരു ഫലവുമില്ല. അതുകൊണ്ടാണ് ക്വുർആനിൽ ഉടനീളം- മക്കീസൂറത്തുകളിൽ വിശേഷിച്ചും- ഈ രണ്ട് വിഷയത്തെപ്പറ്റി ആവർത്തിച്ചാവർത്തിച്ചു ഉണർത്തിക്കൊണ്ടിരിക്കുന്നതും.

ലോകാവസാനം എപ്പോഴാണുണ്ടാവുക എന്നതിനെപ്പറ്റി അല്ലാഹുവിന് മാത്രമേ അറിയുകയുള്ളൂ. ഒരിക്കൽ അത് സംഭവിക്കുമെന്ന കാര്യത്തിൽ സംശയം ഒട്ടില്ലതാനും. കഴിഞ്ഞുപോയിക്കൊണ്ടിരിക്കുന്ന ഓരോ നാഴികയും, ഓരോ വിനാഴികയും അതിന്റെ സമയം അടുപ്പിച്ചുകൊണ്ടിരിക്കുകയാണ്. വിദൂരമല്ലാത്ത ഭാവിയിൽ- അത് ഏതൊരു നിമിഷത്തിലും ആയേക്കും- അത് സംഭവിച്ചേക്കുമെന്നുള്ളതിന്റെ അടയാളങ്ങൾ പലതും വെളിപ്പെട്ടു കഴിഞ്ഞിട്ടുണ്ട്. അന്ത്യപ്രവാചകരായ നബി തിരുമേനി ﷺ യുടെ ആഗമനം അവയിൽ മുഖ്യമായ ഒന്നത്രെ. രണ്ട് വിരലുകൾ ചേർത്തുപിടിച്ചുകൊണ്ട് തിരുമേനി ഇപ്രകാരം പറഞ്ഞിരിക്കുന്നു: ഞാനും അന്ത്യസമയവും ഈ രണ്ട് വിരലുകൾ കണക്കെ ആയിക്കൊണ്ടാണ് എന്നെ നിയോഗിച്ചിട്ടുള്ളത്. (അ; ബു; മു)

അന്ത്യസമയത്തിന്റെ സംഭവ്യതയും, ആസന്നതയും തെളിയിക്കുന്ന ഒരു പ്രത്യക്ഷദൃഷ്ടാന്തവും ഒരു അസാധാരണ സംഭവുമത്രെ നബി തിരുമേനി ﷺ

യുടെ കാലത്ത് ചന്ദ്രൻ പിളർന്ന സംഭവം. നബി തിരുമേനിﷺയുടെ സത്യതക്ക് അത് സാക്ഷ്യം വഹിക്കുകയും ചെയ്യുന്നു. അത് കണ്ണിൽ കണ്ടിട്ട്പോലും സത്യ വിശ്വാസം സ്വീകരിക്കുവാൻ മുശ്‌രിക്കുകൾ കൂട്ടാക്കിയില്ല. ഏതൊരു ദൃഷ്ടാന്തം കണ്ടാലും അത് ജാലവിദ്യയാണെന്ന് വിധി കൽപിച്ച് ഒഴിഞ്ഞുമാറുന്ന അവരുടെ ആ പഴയ പതിവ് ഇവിടെയും ആവർത്തിക്കുകയാണ് അവർ ചെയ്തത്. അവർ പറഞ്ഞു: അബൂകബ്ശഃയുടെ * മകൻ നിങ്ങളോട് ജാലവിദ്യ നടത്തിയിരിക്കു കയാണ്. ( لقد سحركم ابن أبي كبشة)

سِحْرٌ مُسْتَمِر(നടമാടിക്കൊണ്ടിരിക്കുന്ന ജാലം) എന്ന വാക്കിന് രണ്ടുമൂന്ന് പ്രകാരത്തിൽ വിവക്ഷ നൽകപ്പെട്ടിരിക്കുന്നു.

(1) ഇതുപോലെയുള്ള ജാലവിദ്യകൾ പലതും വളരെ മുമ്പ് മുതൽക്കേ നടപ്പുണ്ട്. അവയിൽ ഒന്നത്രെ ഇതും

(2) വളരെ ശക്തമായതും സാധാരണ ജാലവിദ്യകളെ വെല്ലുന്നതുമാണ്.

(3) നിലനിൽപില്ലാതെ വേഗമങ്ങ് നീങ്ങിപ്പോയേക്കുന്നതായിരിക്കും. ഇവയിൽ ആദ്യത്തെ അഭിപ്രായത്തിനാണ് മുൻഗണന നൽകപ്പെട്ടിരിക്കുന്നത്. ഓരോ കാര്യത്തിനും ഓരോ പര്യവസാനവും തീരുമാനവുമുണ്ട്. നന്മയാകട്ടെ, തിന്മയാകട്ടെ, രക്ഷയാകട്ടെ, ശിക്ഷയാകട്ടെ ഓരോന്നിനും അല്ലാഹു ഓരോ വ്യവസ്ഥയും ചിട്ടയും നിശ്ചയിച്ചിട്ടുണ്ട് എന്നത്രെ 3 -ാം വചനത്തിന്റെ അവസാനഭാഗം ചൂണ്ടിക്കാട്ടുന്നത്.

ഹിജ്റഃയുടെ ഏതാണ്ട് അഞ്ചുകൊല്ലം മുമ്പാണ് ചന്ദ്രൻപിളർന്ന സംഭവം ഉണ്ടായത്. ബുഖാരി, മുസ്‌ലിം, അഹ്‌മദ്, ഹാകിം, അബൂദാവൂദ്, ബൈഹക്വീ തിർമദി, ഇബ്നുജരീർ (റ) മുതലായ ഹദീഥുപണ്ഡിതൻമാരെല്ലാം വിവിധ മാർഗങ്ങളിൽകൂടി പ്രസ്തുത സംഭവം ഉദ്ധരിച്ചിരിക്കുന്നു. അലീ, ഇബ്നുമസ്ഊദ്, അനസ്, ഇബ്നുഉമർ, ഇബ്നുഅബ്ബാസ്, ഹുദൈഫഃ, ജുറയ്ജുബ്നുമുത്ഇം (رضي الله عنهم) മുതലായ സ്വഹാബികളിൽനിന്ന് അത് നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ- ഇബ്നുകഥീർ (റ) പ്രസ്താവിച്ചതുപോലെ- നബിﷺയുടെ കാലത്ത് ചന്ദ്രൻ പിളർന്ന സംഭവം പ്രബലമായ നിരവധി ഹദീഥുകളാൽ സ്ഥാപിതമായതും, ക്വുർആൻ വ്യാഖ്യാതാക്കളും ഹദീഥുപണ്ഡി

---

*(*) നബിﷺയുടെ പോറ്റുമ്മയായ ഹലീമഃ (റ)യുടെ ഭർത്താവായിരുന്നു അബൂകബ്ശത്ത്. തിരുമേനിയെ പരിഹസിച്ചുകൊണ്ടാണ് അബൂ കബ്ശഃയുടെ മകൻ എന്ന് അവർ പറയുന്നത്.*

തൻമാരും ഭിന്നാഭിപ്രായം കൂടാതെ സ്ഥിരപ്പെടുത്തിയിട്ടുള്ളതുമാകുന്നു. നബി ﷺയുടെ കാലത്ത് ഒരു രാത്രിയിൽ ചന്ദ്രൻ രണ്ടായിപിളർന്ന് മലയുടെ ഇരുഭാഗത്തുമായി കാണുകയുണ്ടായെന്നും, അതുകണ്ട മക്കാമുശ്രിക്കുകൾ അത് മുഹമ്മദിന്റെ ജാലവിദ്യയാണെന്ന് പറഞ്ഞുവെന്നുമാണ് ഹദീഥുകളുടെ രത്നച്ചുരുക്കം. ചില ഹദീഥുകളിൽ പല ഭാഗത്തുനിന്നും വന്ന യാത്രക്കാരും അത് തങ്ങൾ കണ്ടതായി പ്രസ്താവിച്ചുവെന്നുംകൂടി വന്നിട്ടുണ്ട്.

ഭൗതികവാദികളും തത്വശാസ്ത്രത്തിന്റെ അനുയായികളും ഇത്തരം സംഭവങ്ങളെ നിഷേധിക്കുന്നത് സ്വാഭാവികമാണ്. എന്നാൽ, മുസ്‌ലിംകളിൽ ചുരുക്കം ചില ആളുകളും അവരെ അനുകരിച്ചുകാണുന്നത് അത്ഭുതമത്രെ. ഈ വചനത്തിൽ ചന്ദ്രൻ പിളർന്ന് (انشق القمر) എന്ന് ഭൂതകാലരൂപത്തിലാണ് പറഞ്ഞിട്ടുള്ളതെങ്കിലും യഥാർത്ഥത്തിൽ അത് ഭാവിയിൽ വരാനിരിക്കുന്ന- അഥവാ ലോകാവസാനഘട്ടത്തിലെ സംഭവവികാസങ്ങളിൽപെട്ട- ഒരു സംഭവത്തെയാണ് കുറിക്കുന്നത് എന്നത്രെ അവരുടെ വാദം.ഭാവികാര്യങ്ങളെക്കുറിച്ച് ക്വുർആൻ ചിലപ്പോൾ ഭൂതകാലക്രിയ പ്രയോഗിക്കാറുണ്ടല്ലോ. അക്കൂട്ടത്തിൽ ഒന്നാണ് ഈ വാക്യവും എന്ന് അവർ പറയുന്നു. പക്ഷേ,ഇവിടെ ചില സംഗതികൾ ഓർക്കേണ്ടതുണ്ട്. ഈ വാക്യത്തിന്റെ തൊട്ട്മുമ്പുള്ള വാക്യം اقْتَرَبَتِ السَّاعَةُ (അന്ത്യസമയം അടുത്തുവന്നിരിക്കുന്നു) എന്നാണല്ലോ. ഈ ക്രിയ- അക്ഷരത്തിലും അർത്ഥത്തിലും- ഭൂതകാലത്തെത്തന്നെ കുറിക്കുന്നതാണ്. ഇതിൽ തർക്കമുണ്ടായിരിക്കയില്ല. ആ നിലക്ക് അതോടു ചേർത്ത് പറയപ്പെട്ട ഈ ക്രിയയും അക്ഷരത്തിലെന്നപോലെ അർത്ഥത്തിലും ഭൂതകാലത്തെ കുറിക്കുന്നതാകുവാനാണ് കൂടുതൽ സാധ്യതയുള്ളത്. മാത്രമല്ല, ഒരു ക്രിയാരൂപത്തിന്റെ സാക്ഷാൽ അർത്ഥം നൽകുന്നതിന് വല്ല തടസ്സവും ഉള്ളപ്പോൾ മാത്രമേ അതിന് മറ്റൊരർത്ഥം കൽപിക്കുവാൻ പാടുള്ളൂവെന്ന് പരക്കെ അറിയപ്പെടുന്ന ഒരു പൊതു നിയമവുമാകുന്നു. ഇവിടെയാകട്ടെ, അങ്ങനെയൊരു തടസ്സമില്ലെന്ന് മാത്രമല്ല, ഭൂതകാലാർത്ഥംതന്നെ ആ ക്രിയക്ക് നല്കേണ്ടതാണെന്ന് കാണിക്കുന്ന മതിയായ തെളിവുകളും ഉണ്ട്.അന്ത്യസമയം അടുത്തിരിക്കുന്നുവെന്നുള്ളതിന് ഒരു ദൃഷ്ടാന്തമായിക്കൊണ്ടാണ് ചന്ദ്രന്റെ പിളർപ്പിനെപ്പറ്റി അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത്. വല്ല ദൃഷ്ടാന്തവും കണ്ടാൽ അത് ജാലമാണെന്ന് പറഞ്ഞ് തിരിഞ്ഞുകളയലും വ്യാജമാക്കലും അവരുടെ പതിവാണ് (وَإِنْ يَرَوْا آيَةً يُعْرِضُوا الخ) എന്ന് അടുത്ത ആയത്തിൽ പറയുന്നതും അതുകൊണ്ടാണ്. അന്ത്യനാളിൽ സംഭവിക്കാനിരിക്കുന്ന ഒരു സംഭവമാണ് ഈ സംഭവമെങ്കിൽ, ഈ പ്രസ്താവനക്ക് ഇവിടെ വലിയ പ്രസക്തിയൊന്നും ഇല്ല. കാരണം, ക്വിയാമത്തുനാളിൽ ചന്ദ്രൻ പിളരുകപോലെയുള്ള സംഭവങ്ങൾ കാണുമ്പോൾ അത് ജാലവിദ്യയാണെന്ന് പറഞ്ഞ് തള്ളിക്കളയുവാനോ, വ്യാജമാക്കി ദേഹേച്ഛകളെ പിൻതുടരുവാനോ മനുഷ്യൻ ധൈര്യപ്പെടുമോ? അങ്ങനെ വല്ലവരും കരുതുന്നുവെങ്കിൽ അതിൽപരം മൗഢ്യം മറ്റെന്താണ്?! അല്ലാഹു പറയുന്നു: إِذَا وَقَعَتِ الْوَاقِعَةُ لَيْسَ لِوَقْعَتِهَا كَاذِبَةٌ (ആ സംഭവം സംഭവിച്ചാൽ അതിന്റെ സംഭവ്യതയെ കളവാക്കുന്ന ഒന്നും തന്നെയില്ല.) (56; 1, 2)

മറ്റൊരു സംഗതി: آيَة(ആയത്ത്) എന്ന പദത്തിന് ദൃഷ്ടാന്തം, തെളിവ്, അടയാളംഎന്നൊക്കെയാണ് വാക്കർത്ഥം. ക്വുർആനിൽ ഇ ൗ വാക്ക് പല ഉദ്ദേശ്യത്തിലും ഉപയോഗിച്ച് കാണാം. പ്രകൃതിദൃഷ്ടാന്തങ്ങൾ, വേദവാക്യങ്ങൾ, ദൈവിക നിയമനിർദ്ദേശങ്ങൾ, ചരിത്രപാഠങ്ങൾ മുതലായവയെ ഉദ്ദേശിച്ചുകൊണ്ട് ഉപയോഗിക്കപ്പെട്ടിരിക്കുന്നു. (ഇത് സംബന്ധിച്ച് മുഖവുരയിൽ ചിലതെല്ലാം നാം വിവരിച്ചിട്ടുണ്ട്.) ക്വുർആനെക്കുറിച്ചും, നബിﷺയെക്കുറിച്ചും ജാലമെന്നും, ജാലക്കാരൻ എന്നും മുശ്രിക്കുകൾ പറയാറുണ്ടെങ്കിലും അത്തരം വിഷയങ്ങളെക്കുറിച്ച് ജാലമെന്ന് അവർ പറഞ്ഞതായി കാണുന്നില്ല. പ്രവാചകൻമാരുടെ സത്യതക്ക് തെളിവായിട്ടുള്ളതും, മൂസാ നബി (അ)യുടെ വടിയും സ്വാലിഹു നബി (അ) യുടെ ഒട്ടകവുംപോലെയുള്ളതുമായ അസാധാരണ ദൃഷ്ടാന്തങ്ങളെ ഉദ്ദേശിച്ചാണ് ആ പദം (ആയത്ത്) ക്വുർആനിൽ ഉപയോഗിക്കാറുള്ള മറ്റൊരവസരം. ഈ ഇനത്തിൽപെട്ട കാര്യങ്ങളെക്കുറിച്ച് സത്യനിഷേധികൾ ജാലം (സിഹ്ർ) എന്ന് പറയാറുണ്ട്. ക്വുർആൻ പരിശോധിച്ചാൽ ഇത് വേഗം മനസ്സിലാക്കുവാൻ കഴിയും. പ്രവാചകത്വത്തെ സ്ഥാപിക്കുന്നതിനും, ബലപ്പെടുത്തുന്നതിനും വേണ്ടിയാകുന്നു ഇത്തരം ദൃഷ്ടാന്തങ്ങൾ അല്ലാഹു വെളിപ്പെടുത്തുന്നത്. അല്ലാഹു ഉദ്ദേശിക്കുമ്പോൾ സംഭവിക്കുന്നുവെന്നല്ലതെ, നബിമാരുടെ കഴിവിൽ പെട്ടതല്ല അവ. (ഇതിനെപ്പറ്റിയും നാം മുഖവുരയിൽ വിവരിച്ചിട്ടുണ്ട്.) മൂസാ നബി (അ)യുടെ വടി സർപ്പമായപ്പോൾ അവിശ്വാസികൾ അത് ജാലവിദ്യയാണെന്ന് പറയുകയുണ്ടായത് പ്രസിദ്ധമാണ്. ഇതനുസരിച്ച് ചന്ദ്രന്റെ പിളർപ്പിനെത്തുടർന്ന് സത്യനിഷേധികൾ അത് ജാലമാണെന്ന് പറഞ്ഞ് തള്ളിക്കളഞ്ഞുവെന്നുവരുമ്പോൾ, അത് നബിﷺയുടെ പ്രവാചകത്വത്തിന് ഉപോൽബലമായ ഒരു ദൃഷ്ടാന്തമായിരിക്കേണ്ടതും, നബിﷺയുടെ കാലത്ത് തന്നെ സംഭവിച്ചിരിക്കേണ്ടതുമാണ്. നേരെ മറിച്ച് ക്വിയാമത്തുനാളിൽ സംഭവിക്കാനിരിക്കുന്ന ഒന്നാണ് അതെങ്കിൽ, അവിടെ ജാലത്തിന്റെ ആരോപണത്തിന് എന്താണ് സ്ഥാനമുള്ളത്?! ആലോചിച്ചു നോക്കുക.

പൗരാണിക തത്വശാസ്ത്രസിദ്ധാന്തമനുസരിച്ച് ആകാശ മണ്ഡലത്തിൽ പൊട്ടോ പിളർപ്പോ ഉണ്ടാവാനോ, വല്ലതും കൂടിച്ചേരുവാനോ (الخرق والإلتئام) പാടില്ല എന്നായിരുന്നു. ആധുനിക ശാസ്ത്രം ആ വാദം തെറ്റാണെന്ന് തെളിയിച്ചു കഴിഞ്ഞിരിക്കയാണ്. സൂര്യചന്ദ്ര നക്ഷത്രാദി ഗോളങ്ങളിൽനിന്ന് ചില അംശങ്ങൾ പുറത്തുപോകലും, ചില ഗോളങ്ങളിൽനിന്നുള്ള അംശങ്ങൾ മറ്റുചിലതിൽ ചെന്ന് പതിക്കലും സംഭവിച്ചുകൊണ്ടിരിക്കുന്നതായി ഇന്ന് ശാസ്ത്രജ്ഞൻമാർ മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നു. വേണ്ടാ, അടുത്തകാലത്ത് മനുഷ്യൻ ചന്ദ്രനിൽ ചെന്ന് ഇവിടുത്തെ പാറക്കഷ്ണം ഭൂമിയിൽ കൊണ്ടുവന്നിരിക്കുന്നു. ചന്ദ്രഗോളത്തിൽ വമ്പിച്ച ഉൽക്കകൾ പതിച്ചതിന്റെ ആഘാതങ്ങളെപ്പറ്റി ചന്ദ്രഗോളസഞ്ചാരികളും, ആഗോളനിരീക്ഷകൻമാരും സദാ പ്രസ്താവിച്ചുകൊണ്ടുമിരിക്കുന്നു. ഈ ഭൂമിയും, ചന്ദ്രനുമെല്ലാം സൂര്യനിൽനിന്ന് തെറ്റിത്തെറിച്ച ചില കഷ്ണങ്ങളാണെന്നുപോലും ശാസ്ത്രജ്ഞന്മാർ വാദിക്കുന്നു. എന്നിരിക്കെ, ചന്ദ്രനിൽ ഒരു പിളർപ്പോ, പിളർപ്പി

നുശേഷം ഒരു കൂടിച്ചേരലോ ഉണ്ടായേക്കുന്നതിന്റെ സാധ്യത ഇന്നത്തെ ശാസ്ത്ര ജ്ഞൻമാർക്കിടയിൽ ഒരു തർക്കവിഷയമല്ല. ഇതിന് വ്യക്തമായ മറുപടി പറയുവാൻ ശാസ്ത്രതത്വങ്ങളെക്കാൾ കഴിവ് ചരിത്രസത്യങ്ങൾക്കാണുള്ളത്. അതാണ് ഈ ക്വുർആൻ വചനവും, മേൽ സൂചിപ്പിച്ച അനേകം ഹദീഥുകളും നമുക്ക് കാട്ടിത്തരുന്നതും.

ചന്ദ്രൻ പിളർന്ന സംഭവത്തെപ്പറ്റി ഒന്നിലധികം അദ്ധ്യായങ്ങളിലായി ഇമാം ബുഖാരീ (റ) പല ഹദീഥുകളും രേഖപ്പെടുത്തിയിട്ടുണ്ട്. അവയുടെ വിവരണത്തിൽ, ഈ സംഭവത്തെ നിഷേധിക്കുന്നവരുടെ സംശയങ്ങൾ സന്ദർഭോചിതം ഉദ്ധരിച്ചുകൊണ്ട് ബുഖാരിയുടെ വ്യാഖ്യാതാവായ ഇമാം അസ്ക്വലാനീ അവക്ക് മറുപടി കൊടുത്തുകാണാം. അക്കൂട്ടത്തിൽ ചന്ദ്രൻ പിളർന്നതിനെക്കുറിച്ചുള്ള അദ്ധ്യായത്തി(باب إنشقاق القمر)ൽ അദ്ദേഹം പ്രസ്താവിച്ചിട്ടുള്ള ഒരു പ്രസ്താവനയുടെ ചുരുക്കം ഇവിടെ അറിയുന്നത് നന്നായിരിക്കും. അദ്ദേഹം പറയുന്നു: തത്വശാസ്ത്രജ്ഞൻമാരിൽ ഭൂരിഭാഗം ആളുകൾ ചന്ദ്രൻ പിളർന്നതിനെ നിഷേധിക്കുന്നവരാണ്. ആകാശത്തിൽനിന്ന് വല്ലതും പൊട്ടിപ്പോരുകയോ അതിൽ വല്ലതും കൂടിച്ചേരുകയോ ഇല്ലെന്ന തത്വത്തെ ആസ്പദമാക്കിയാണ് അവരുടെ നിഷേധം. ഇവിടെ മാത്രമല്ല, മിഅ്റാജിന്റെ സംഭവത്തിൽ നബിﷺക്ക് ആകാശമാർഗങ്ങൾ തുറക്കപ്പെട്ടതും, ക്വിയാമത്തുനാളിൽ സൂര്യന്റെ നില തെറ്റുന്നതും പോലെയുള്ള സംഭവങ്ങളെല്ലാം അവർ നിഷേധിക്കുന്നു. ഇങ്ങനെയുള്ളവർ അവിശ്വാസികളാണെങ്കിൽ ആദ്യമായി അവരോട് വിവാദം നടത്തേണ്ടത് ഇസ്‌ലാമിന്റെ സ്വീകാര്യതയെക്കുറിച്ചാകുന്നു. (പ്രസ്തുത നിഷേധത്തെക്കുറിച്ചല്ല) * പിന്നീട് ഇത്തരം സംഗതികളെ നിഷേധിക്കുന്ന മുസ്‌ലിംകളോടെന്നപോലെ അവരോടും സംസാരിക്കാം. ഇത്തരം വിഷയങ്ങളിൽ ചിലത് സമ്മതിക്കുകയും, ചിലത് സമ്മതിക്കാതിരിക്കുകയും ചെയ്യാൻ മുസ്‌ലിമിന് പാടില്ല. ക്വിയാമത്തുനാളിൽ ആകാശത്തിൽ തകർച്ചയും വളർച്ചയും (അഥവാ സ്ഥിതി മാറ്റങ്ങൾ) ഉണ്ടാകാമെന്ന് ഇവർ സമ്മതിക്കുമെങ്കിൽ, അല്ലാഹു ഉദ്ദേശിക്കുമ്പോൾ പ്രവാചകന്റെ പ്രവാചകത്വത്തിന് തെളിവായ ഒരു അമാനുഷിക ദൃഷ്ടാന്തം എന്ന നിലക്ക് അത് സമ്മതിക്കാതിരിക്കുവാൻ തരമില്ല. മുൻകഴിഞ്ഞ മഹാന്മാർ തന്നെ ഇക്കൂട്ടർക്ക് മറുപടി നൽകിക്കഴിഞ്ഞിട്ടുണ്ട്. അബൂഇസ്ഹാക്വ് സജ്ജാദ് (റ) പറയുന്നു: മതവിരോധികളെ അനുകരിച്ചുകൊണ്ട് ബിദ്അത്തിന്റെ കക്ഷിക്കാരായ (നൂതനവാദക്കാരായ) ചിലരും ചന്ദ്രൻ പിളർന്നതിനെ നിഷേധിച്ചിരിക്കുന്നു. എന്നാൽ, ബുദ്ധി അതിനെ നിഷേധിക്കുന്നില്ല. കാരണം, ക്വിയാമത്തുനാളിൽ സൂര്യനെയും ചന്ദ്ര

---

***(*) ശ്രദ്ധേയമായ ഒരു തത്വമാണ് അസ്ക്വലാനീ (റ) ഈ പ്രസ്താവിക്കുന്നത്. അടിസ്ഥാനപരമായ കാര്യങ്ങളിൽ യോജിക്കുന്നവരോടും അല്ലാത്തവരോടും, ഇസ്‌ലാമിൽ വിശ്വസിക്കുന്നവരോടും അല്ലാത്തവരോടും വിവാദങ്ങൾ നടത്തേണ്ടുന്ന വിഷയത്തിലും, സ്വഭാവത്തിലും വ്യത്യാസമുണ്ടെന്ന് സാരം.***

നെയും ഒരുമിച്ചുകൂട്ടുകയും മറ്റും ചെയ്യുന്ന അല്ലാഹുവിന് അതിനെ പിളർക്കുകയും ചെയ്യാം. അതവന്റെ സൃഷ്ടിയാണല്ലോ. അവന്റെ സൃഷ്ടിയിൽ അവന്റെ ഇഷ്ടംപോലെ അവന് പ്രവർത്തിക്കാവുന്നതാകുന്നു. (ه فتح الباري)

ചന്ദ്രൻ പിളർന്നിട്ടുണ്ടെങ്കിൽ അത് ലോകപ്രസിദ്ധമാകേണ്ടതാണല്ലോ എന്ന് നിഷേധികളിൽ ചിലർ വാദിക്കാറുണ്ട്. രാത്രിയാണത് സംഭവിച്ചത്. ജനങ്ങൾ ഉറങ്ങിക്കിടക്കുകയായിരിക്കുമല്ലോ. ആ സംഭവ സമയത്ത് ഉറങ്ങാതെ ആകാശത്തേക്ക് നോക്കിയവർക്ക് മാത്രമേ അത് കാണുവാൻ സാധ്യമാകൂ എന്ന് പറയേണ്ടതില്ല. ദൃഷ്ടാന്തം ആവശ്യപ്പെട്ടവർ മാത്രമേ കല്പിച്ചുകൂടി അതിന് തയ്യാറാക്കിയിരിക്കുകയുമുള്ളൂ. ചന്ദ്രഗ്രഹണം ഉണ്ടാകുന്നത് എല്ലാവരും കാണുകയോ അറിയുകയോ ചെയ്യാറില്ലല്ലോ. അതേ സമയത്ത് ഒരു നാട്ടിൽ ദൃശ്യമായ ഗ്രഹണം വേറൊരു നാട്ടുകാർക്ക് ദൃശ്യമല്ലാത്തതുമായിരിക്കും. ഇതുപോലെത്തന്നെ ചന്ദ്രപ്പിറവിയും. ഒരു രാജ്യത്ത് ചന്ദ്രപ്പിറവി കാണുമ്പോൾ മറ്റൊരു രാജ്യത്ത് അത് കാണാതിരിക്കുക സാധാരണമാണല്ലോ. നേരം പുലരുവോളം അന്നത്തെ രാത്രി ആകാശം വീക്ഷിച്ചുകൊണ്ടിരുന്ന ഏതെങ്കിലും ഒരാൾ ആ സംഭവം ഉണ്ടായതായി താൻ കണ്ടിട്ടില്ലെന്ന് പറഞ്ഞതായി അറിയപ്പെട്ടിട്ടില്ല. മരുഭൂമികളിൽ സഞ്ചരിക്കുന്ന യാത്രക്കാരാണ് താരതമ്യേന ആ സംഭവം കാണുവാൻ കൂടുതൽ സാധ്യതയുള്ളത്. ഇങ്ങനെയുള്ള പലതും തങ്ങൾ അത് കണ്ടതായി സാക്ഷ്യം വഹിക്കുകയുണ്ടായ വിവരം അബൂദാവൂദ് (റ) ഉദ്ധരിച്ച ഹദീഥിൽ പ്രസ്താവിച്ചിട്ടുമുണ്ട്. ബൈഹക്വീ (റ)യുടെ നിവേദനത്തിൽ, എല്ലാ ഭാഗത്തുനിന്നും വന്ന സഞ്ചാരികളോടും ക്വുറൈശികൾ അന്വേഷിക്കുകയുണ്ടായെന്നും, അവരെല്ലാം അത് കണ്ടുവെന്നു മറുപടി പറഞ്ഞുവെന്നും വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതും പ്രസ്താവ്യമാണ്.

ചുരുക്കത്തിൽ ചന്ദ്രൻ പിളർന്ന സംഭവം പരക്കെ അറിയാതിരിക്കുവാൻ പല കാരണങ്ങളും ഉണ്ടാവും. എനി, കുറെയെല്ലാം ആളുകൾ യഥാർത്ഥത്തിൽ അത് കണ്ടിരുന്നാൽ പോലും, മുസ്ലിംകൾ പിന്നീട് തങ്ങളുടെ ചരിത്ര സംഭവങ്ങളെ രേഖപ്പെടുത്തി സൂക്ഷിച്ചുവന്നതുപോലെ, മറ്റൊരു കൂട്ടരും അക്കാലത്ത് തങ്ങളുടെ സംഭവങ്ങൾ രേഖപ്പെടുത്തി സൂക്ഷിച്ചുപോന്നിരുന്നില്ലെന്ന വസ്തുതയും പ്രസ്താവ്യമാണ്. നബി തിരുമേനിﷺയുടെ സത്യതക്ക് ഏറ്റവും വലിയ തെളിവായി കാലാവസാനത്തോളം നിലനിൽക്കുന്ന മഹാ ദൃഷ്ടാന്തം ക്വുർആൻ തന്നെ. എങ്കിലും, മറ്റ് പല അസാധാരണ സംഭവങ്ങളും തിരുമേനിയുടെ കൈക്ക് വെളിപ്പെടുകയുണ്ടായിട്ടുണ്ടെന്ന പരമാർത്ഥം ചരിത്രസത്യങ്ങളുടെ നേരെ പാടെ കണ്ണടച്ചേക്കുന്ന കുബുദ്ധികൾക്കല്ലാതെ ആർക്കും നിഷേധിക്കുവാൻ സാധ്യമല്ല. അവയിൽ ഒന്നും തന്നെ, മുഴുവൻ മുസ്ലിംകളും കണ്ടതോ, എല്ലാ സമുദായക്കാരും കാണത്തക്കവണ്ണം ചിരകാലം നീണ്ടുനിന്നതോ ആയി ഒന്നുമില്ല. ആയിരിക്കാവുന്നതുമല്ല. കാരണം, മുൻപ്രവാചകൻമാരുടെ സമുദായങ്ങൾ ഏതെങ്കിലും ഒരു പ്രത്യേക കാലക്കാരും ദേശക്കാരുമായിരുന്നു. നബിﷺയുടെ സമുദായത്തിന്റെ

സ്ഥിതി അതല്ല. ഈ സമുദായം ലോകാവസാനംവരെ നിലനിൽക്കുന്നതും, അവിടുത്തെ പ്രബോധനം ഭൂലോകജനതക്ക് ആകമാനം ബാധകമായതുമാണ്. അതുകൊണ്ടാണ് നബിﷺയുടെ ഏറ്റവും വലിയ ദൃഷ്ടാന്തം ഖുർആൻ ആയതും.

മൊത്തത്തിൽ പറഞ്ഞാൽ- അല്ലാമാ ശൗകാനീ (റ) പ്രസ്താവിക്കുന്നതുപോലെ- അല്ലാഹുവിന്റെ കിതാബിൽ ചന്ദ്രൻ പിളർന്നുവെന്ന് കാണുന്നു. അഥവാ പിന്നീട് പിളരും എന്നല്ല അതിൽ പറഞ്ഞിരിക്കുന്നത്. ഹദീഥുകൾ പരിശോധിച്ചാലും അത് സംശയാതീതമായി തെളിഞ്ഞുകഴിഞ്ഞിരിക്കുന്നു. മുസ്ലിം പണ്ഡിതൻമാർക്കിടയിലാകട്ടെ, അതിൽ ഭിന്നാഭിപ്രായവുമില്ല. എന്നിരിക്കെ, തൽപരകക്ഷികളുടെ അഭിപ്രായത്തിനോ, അവരുടേതായ വ്യാഖ്യാനത്തിനോ നാം ഒട്ടും വില കൽപിക്കേണ്ടതില്ല. മേൽ പ്രസ്താവിച്ചതിന് പുറമെ വേറെയും ചില്ലറ കുതർക്കങ്ങൾ അവർ ഉന്നയിക്കാറുണ്ട്. അവക്കെല്ലാം പല മഹാന്മാരും തക്കതായ മറുപടി നൽകിക്കഴിഞ്ഞതാണ്. അതെല്ലാം ഇവിടെ ഉദ്ധരിച്ച് ദീർഘിപ്പിക്കുന്നതിൽ പ്രത്യേക പ്രയോജനമൊന്നും കാണുന്നില്ല. അല്ലാഹു പറയുന്നു:-

وَلَقَدْ جَآءَهُم مِّنَ ٱلْأَنۢبَآءِ مَا فِيهِ مُزْدَجَرٌ ﴿٤﴾

**﴿4﴾(നിഷേധത്തിൽ നിന്ന്) വിട്ടുമാറി നിൽക്കത്തക്ക വൃത്താന്തങ്ങൾ തീർച്ചയായും അവർക്ക് വന്നുകഴിഞ്ഞിരിക്കുന്നു.**

حِكْمَةٌۢ بَـٰلِغَةٌ ۖ فَمَا تُغْنِ ٱلنُّذُرُ ﴿٥﴾

**﴿5﴾ തികഞ്ഞ (പരിപൂർണമായ) വിജ്ഞാനം! എന്നിട്ടും താക്കീതുകൾ പര്യാപ്തമാകുന്നില്ല!**

---

﴿4﴾ وَلَقَدْ جَآءَهُم തീർച്ചയായും അവർക്ക് വന്നിട്ടുണ്ട് مِّنَ ٱلْأَنۢبَآءِ വൃത്താന്തങ്ങളിൽനിന്ന് مَا യാതൊന്ന് (ഒരളവ്) فِيهِ അതിലുണ്ട് (ഉണ്ടാവത്തക്ക) مُزْدَجَر വിലകി നിൽക്കൽ, വിരമിക്കാവുന്നത്, വിട്ടുമാറൽ ﴿5﴾ حِكْمَة വിജ്ഞാനം, തത്വം بَـٰلِغَة തികഞ്ഞ (പൂർണമായ) فَمَا تُغْنِ എന്നിട്ട് പര്യാപ്തമാകുന്നില്ല (ഫലപ്പെടുന്നില്ല) ٱلنُّذُرُ താക്കീതുകൾ, താക്കീതുകാർ

---

കാര്യങ്ങൾ സ്വയം മനസ്സിലാക്കിക്കൊണ്ട് സത്യനിഷേധത്തിൽനിന്ന് പിൻവാങ്ങുവാൻ മതിയായത്ര ചരിത്ര പാഠങ്ങളും ഉപദേശങ്ങളും അവർക്ക് കിട്ടിക്കഴിഞ്ഞിരിക്കുന്നു. ഖുർആനാകട്ടെ, അങ്ങേഅറ്റം പരിപൂർണമായ തികഞ്ഞ വിജ്ഞാനവും. ഇതെല്ലാമായിട്ടും അവർക്ക് താക്കീതുകൾ ഫലപ്പെടാതെയാണിരിക്കുന്നത് എന്ന് സാരം.

فَتَوَلَّ عَنْهُمْ ۘ يَوْمَ يَدْعُ ٱلدَّاعِ إِلَىٰ شَىْءٍ نُّكُرٍ ﴿٦﴾ خُشَّعًا أَبْصَٰرُهُمْ يَخْرُجُونَ مِنَ ٱلْأَجْدَاثِ كَأَنَّهُمْ جَرَادٌ مُّنتَشِرٌ ﴿٧﴾ مُّهْطِعِينَ إِلَى ٱلدَّاعِ ۖ يَقُولُ ٱلْكَٰفِرُونَ هَٰذَا يَوْمٌ عَسِرٌ ﴿٨﴾

**《6》 ആകയാൽ (നബിയേ) അവരിൽനിന്ന് നീ വിട്ടുമാറിക്കൊള്ളുക. അനിഷ്ടകരമായ ഒരു (ഗൗരവപ്പെട്ട) കാര്യത്തിലേക്ക് വിളിക്കുന്ന ആൾ വിളിക്കുന്ന ദിവസം,-**

**《7》 അവരുടെ ദൃഷ്ടികൾ (പേടിച്ച്) വിനയപ്പെട്ടവരായ നിലയിൽ, ചിന്നിപ്പരന്ന വെട്ടുകിളികളെന്നോണം ശവക്കുഴി [ഖബ്റു]കളിൽ നിന്നും അവർ പുറത്തു വരുന്നതാണ്;-**

**《8》 വിളിക്കുന്ന ആളിലേക്ക് (കഴുത്തുനീട്ടി) ധൃതിപ്പെട്ടവരായുംകൊണ്ട്, അവിശ്വാസികൾ പറയും: ഇത് ഞെരുക്കമേറിയ ഒരു ദിവസമാകുന്നു എന്ന്!**

---

《6》 فَتَوَلَّ അതിനാൽ വിട്ടു (മാറി, തിരിഞ്ഞു) പോകുക عَنْهُمْ അവരിൽനിന്ന്, അവരെ വിട്ട് يَوْمَ يَدْعُ വിളിക്കുന്ന ദിവസം ٱلدَّاعِ വിളിക്കുന്ന (ക്ഷണിക്കുന്ന)വൻ إِلَىٰ شَىْءٍ ഒരു വസ്തുവി(കാര്യത്തി)ലേക്ക് نُّكُرٍ അനിഷ്ടകരമായ, അനാശാസ്യമായ, വെറുപ്പായ (കടുത്ത) 《7》 خُشَّعًا വിനയപ്പെട്ടുകൊണ്ട്, ഭക്തിപ്പെട്ടുകൊണ്ട് أَبْصَٰرُهُمْ അവരുടെ ദൃഷ്ടികൾ يَخْرُجُونَ അവർ പുറത്തുവരും مِنَ ٱلْأَجْدَاثِ ഖബ്റു (ശവക്കുഴി)കളിൽനിന്ന് كَأَنَّهُمْ جَرَادٌ അവർ ജറാദു (വെട്ടുകിളി)കളെന്നപോലെ مُّنتَشِرٌ ചിന്നിപ്പരന്ന, നിരന്ന 《8》 مُّهْطِعِينَ (കഴുത്തുനീട്ടി) ധൃതിപ്പെട്ടവരായിട്ട് إِلَى ٱلدَّاعِ വിളിക്കുന്നവനിലേക്ക് يَقُولُ ٱلْكَٰفِرُونَ അവിശ്വാസികൾ പറയും هَٰذَا يَوْمٌ ഇതൊരു ദിവസമാണ് عَسِرٌ ഞെരുക്കപ്പെട്ട, പ്രയാസകരമായ, അസഹ്യമായ

---

ഖിയാമത്തുനാളിൽ എല്ലാവരെയും പുനർജീവിപ്പിക്കുന്നതിനുള്ള വിളി- അഥവാ രണ്ടാമത്തെ കാഹളം ഊത്ത്- ഉണ്ടാകുന്നു. ആ അവസരത്തിൽ എല്ലാവരും ആ വിളിയെ ലാക്കാക്കി വളരെ ദ്രുതഗതിയിൽ വമ്പിച്ച വെട്ടുകിളിക്കൂട്ടം കണക്കെ ഖബ്റുകളിൽ നിന്ന് വിചാരണനിലയത്തിലേക്ക് എഴുന്നേറ്റ് ചെല്ലുന്നതാകുന്നു. ദൃഷ്ടാന്തങ്ങൾ കണ്ടിട്ടോ, തത്വങ്ങളും വിജ്ഞാനങ്ങളും ലഭിച്ചിട്ടോ, താക്കീതുകൾ കേട്ടിട്ടോ ഒന്നും തന്നെ നിഷേധത്തിൽ നിന്ന് പിൻമാറാത്ത ആ

അവിശ്വാസികളെ ആ ദിവസത്തെക്കുറിച്ച് അല്ലാഹു ഗൗരവപൂർവ്വം ഓർമിപ്പിക്കുന്നു. ഇവരെപ്പോലെ നിഷേധത്തിൽ ശഠിച്ചു നിന്ന മുൻസമുദായങ്ങളുടെ പര്യവസാനങ്ങളെപ്പറ്റി തുടർന്നുള്ള വചനങ്ങളിൽ ഓർമിപ്പിക്കുകയും ചെയ്യുന്നു:-

۞ كَذَّبَتْ قَبْلَهُمْ قَوْمُ نُوحٍ فَكَذَّبُوا۟ عَبْدَنَا وَقَالُوا۟ مَجْنُونٌ وَٱزْدُجِرَ ﴿٩﴾

**《9》 നൂഹിന്റെ ജനത ഇവരുടെ മുമ്പ് വ്യാജമാക്കുകയുണ്ടായി; അങ്ങനെ, അവർ നമ്മുടെ അടിയാനെ വ്യാജമാക്കുകയും, ഭ്രാന്തൻ എന്ന് പറയുകയും ചെയ്തു. അദ്ദേഹം വിലക്കപ്പെടുകയും ചെയ്തു.**

---

《9》 كَذَّبَتْ قَبْلَهُمْ അവരുടെ മുമ്പ്വ്യാജമാക്കി قَوْمُ نُوحٍ നൂഹിന്റെ ജനത فَكَذَّبُوا എന്നിട്ടവർ വ്യാജമാക്കി عَبْدَنَا നമ്മുടെ അടിയാനെ وَقَالُوا۟ അവർ പറയുകയും ചെയ്തു مَجْنُون ഭ്രാന്തൻ എന്ന് وَٱزْدُجِرَ അദ്ദേഹം വിലക്ക(ആക്ഷേപിക്ക, മുടക്ക)പ്പെടുകയും ചെയ്തു, ആട്ടപ്പെട്ടു

---

നൂഹ് നബി (അ)യെ തന്റെ പ്രബോധനകൃത്യം നിർവ്വഹിക്കുവാൻ സമ്മതിക്കാതെ അവർ അക്രമവും ഭീഷണിയും പ്രയോഗിച്ചു കൊണ്ടിരുന്നു എന്ന് സാരം.

فَدَعَا رَبَّهُۥٓ أَنِّى مَغْلُوبٌ فَٱنتَصِرْ ﴿١٠﴾

**《10》 അപ്പോൾ, അദ്ദേഹം തന്റെ റബ്ബിനെ വിളിച്ചു (പ്രാർത്ഥിച്ചു): ഞാൻ പരാജിതനാണ്, ആകയാൽ നീ രക്ഷാനടപടിയെടുക്കണമേ എന്ന്!**

فَفَتَحْنَآ أَبْوَٰبَ ٱلسَّمَآءِ بِمَآءٍ مُّنْهَمِرٍ ﴿١١﴾

**《11》 അങ്ങനെ, കുത്തിച്ചൊരിയുന്ന ഒരു (മഴ) വെള്ളം കൊണ്ട് ആകാശത്തിന്റെ കവാടങ്ങളെ നാം തുറന്നു(വിട്ടു).**

وَفَجَّرْنَا ٱلْأَرْضَ عُيُونًا فَٱلْتَقَى ٱلْمَآءُ عَلَىٰٓ أَمْرٍ قَدْ قُدِرَ ﴿١٢﴾

**《12》 ഭൂമിയെ നാം ഉറവുകൾ പൊട്ടിഒഴുക്കുകയും ചെയ്തു. എന്നിട്ട്, നിർണയം ചെയ്യപ്പെട്ടുകഴിഞ്ഞ ഒരു കാര്യത്തിൽ (ആ) വെള്ളം കൂട്ടിമുട്ടി.**

وَحَمَلْنَٰهُ عَلَىٰ ذَاتِ أَلْوَٰحٍ وَدُسُرٍ ﴿١٣﴾

**《13》 പലകകളും ആണികളുമുള്ള ഒന്നിന്മേൽ [കപ്പലിൽ] അദ്ദേഹത്തെ നാം വഹി(ച്ചു രക്ഷി)ക്കുകയും ചെയ്തു.**

تَجۡرِي بِأَعۡيُنِنَا جَزَآءٗ لِّمَن كَانَ كُفِرَ ﴿١٤﴾

**《14》 അത് [ആ കപ്പൽ] നമ്മുടെ കൺമുമ്പിൽ [പ്രത്യേക പരിഗണന യിലായി] സഞ്ചരിച്ചിരുന്നു. യാതൊരുവനോട് നന്ദികേട് (അഥവാ അവിശ്വാസം) കാണിക്കപ്പെട്ടുവോ അദ്ദേഹത്തിന് വേണ്ടിയുള്ള പ്രതിഫലമായിട്ടത്രെ (അങ്ങനെ ചെയ്തത്).**

---

《10》 فَدَعَا അപ്പോഴദ്ദേഹം വിളിച്ചു رَبَّهُۥٓ തന്റെ റബ്ബിനെ أَنِّي مَغۡلُوبٞ ഞാൻ പരാജിതനാണ് (ജയിക്കപ്പെട്ടവനാണ്) എന്ന് فَٱنتَصِرۡ ആകയാൽ നീ രക്ഷാ (പ്രതികാര) നടപടി എടുക്കണേ 《11》 فَفَتَحۡنَآ അങ്ങനെ (അതിനാൽ) നാം തുറന്ന് أَبۡوَٰبَ ٱلسَّمَآءِ ആകാശവാതിലു (കവാടം)കളെ بِمَآءٖ ഒരു വെള്ളം (ജലം) മുഖേന مُّنۡهَمِرٖ കുത്തിച്ചൊരിയുന്ന 《12》 وَفَجَّرۡنَا നാം പൊട്ടി ഒഴുക്കുക (കീറുക)യും ചെയ്തു ٱلۡأَرۡضَ ഭൂമിയെ عُيُونٗا ഉറവുകളാൽ فَٱلۡتَقَى അങ്ങനെ (എന്നിട്ട്) കൂട്ടിമുട്ടി (ഒരുമിച്ചു കൂടി) ٱلۡمَآءُ വെള്ളം عَلَىٰٓ أَمۡرٖ ഒരു കാര്യത്താൽ, കാര്യത്തിൻമേൽ قَدۡ قُدِرَ നിർണയിക്ക(കണക്കാക്ക)പ്പെട്ടിട്ടുള്ള 《13》 وَحَمَلۡنَٰهُ അദ്ദേഹത്തെ നാം വഹിക്കുക (കയറുക)യും ചെയ്തു عَلَىٰ ذَاتِ أَلۡوَٰحٖ പലകകളുള്ളതിൻമേൽ وَدُسُرٖ ആണി(കുറ്റി)കളും 《14》 تَجۡرِي അത് സഞ്ചരിക്കും, നടന്നിരുന്നു بِأَعۡيُنِنَا നമ്മുടെ ദൃഷ്ടിയിൽ, കൺമുമ്പിൽ, കാഴ്ചയിൽ جَزَآءٗ പ്രതിഫല (പ്രതികാര)മായിട്ട് لِّمَن യാതൊരുവനുവേണ്ടിയുള്ള كَانَ كُفِرَ അദ്ദേഹത്തോട് നന്ദികേട് കാണിക്കപ്പെട്ടിരുന്നു, അവിശ്വസിക്ക(നിഷേധിക്ക)പ്പെട്ടിരുന്നു

---

പൊറുതിമുട്ടിയപ്പോൾ നൂഹ് നബി (അ) അല്ലാഹുവിനോട് രക്ഷക്കായി പ്രാർത്ഥിച്ചു. അതിനെത്തുടർന്ന് ആകാശത്തുനിന്ന് അതിശക്തമായ മഴ വർഷിക്കുകയും, ഭൂമിയിൽനിന്ന് വമ്പിച്ചതോതിൽ ഉറവ്പൊടിയുകയും ഉണ്ടായി. അങ്ങനെ ജലപ്രളയം സംഭവിക്കുകയും, അല്ലാഹു മുമ്പേ നിശ്ചയിച്ച് കണക്കാക്കി വെച്ചിട്ടുള്ള ഒരു കാര്യത്തിൽ- അതെ, ആ ജനതയുടെ ഉൻമൂലനാശത്തിൽ- അത് കലാശിക്കുകയും ചെയ്തു. അതേ സമയത്ത് ധാരാളം പലകകളും ആണികളും കൂട്ടിച്ചേർത്തുണ്ടാക്കപ്പെട്ട ഒരു കപ്പലിൽ കയറ്റി നൂഹ് നബി (അ)യെയും അദ്ദേഹത്തിൽ വിശ്വസിച്ചവരെയും അല്ലാഹു രക്ഷിക്കുകയും ചെയ്തു. അങ്ങനെ, നൂഹ് നബി (അ)യോട് ആ ജനതകാണിച്ച നന്ദികേടിന്റെയും, നിഷേധത്തിന്റെയും പ്രതികാരമാകുന്ന കടുത്ത ശിക്ഷ അവർക്ക് അല്ലാഹു നൽകി എന്ന് സാരം.

കപ്പലിനെപ്പറ്റി മനുഷ്യവർഗത്തിന് ഒട്ടും പരിചയമില്ലാതിരുന്ന കാലം. ഇരുമ്പ്കൊണ്ട് മനുഷ്യൻ ഉപകരണങ്ങൾ നിർമിക്കുവാൻ തുടങ്ങിയിട്ടില്ലാത്തകാലം. അപ്പോൾ, ആ കപ്പൽ നിർമാണത്തിനുള്ള എല്ലാ ഉപദേശ നിർദ്ദേശങ്ങളും അല്ലാ

ഹുവിൽ നിന്നുതന്നെ നൂഹ് നബി (അ)ക്ക് ലഭിക്കേണ്ടിയിരുന്നു. അത് ലഭിക്കുകയും ചെയ്തു. അങ്ങനെ, അല്ലാഹുവിന്റെ നിർദ്ദേശപ്രകാരം അനേകം പലകകളും ആണികളും കൂട്ടിഘടിപ്പിച്ചുകൊണ്ട് നൂഹ് (അ) പണിതീർത്തതായിരുന്നു മനുഷ്യ ചരിത്രത്തിൽ ഒന്നാമത്തേതും, ലോകചരിത്രത്തിൽ അതിപ്രാധാന്യമുള്ളതുമായ ആ കപ്പൽ. പലകകളും ആണികളുമുള്ളത് (ذَاتِ أَلْوَاحٍ وَدُسُرٍ) എന്ന വാക്ക് അതാണ് ചൂണ്ടിക്കാട്ടുന്നത്. ഈ കപ്പലിന്റെ ആകൃതി, അതിന്റെ നിർമാണത്തിന് അല്ലാഹു നൽകിയ വിശദ നിർദ്ദേശങ്ങൾ എന്നിവയെപ്പറ്റി തൗറാത്തിൽ വളരെയധികം വിവരിച്ചു പറഞ്ഞിരിക്കുന്നു.

وَلَقَد تَّرَكْنَـٰهَآ ءَايَةً فَهَلْ مِن مُّدَّكِرٍ ﴿١٥﴾

**《15》 തീർച്ചയായും നാം അതിനെ ഒരു ദൃഷ്ടാന്തമായി അവശേഷിപ്പിച്ചിരിക്കുന്നു. എന്നാൽ, (മനസ്സിരുത്തി) ഓർമിക്കുന്നവരായി വല്ലവരുമുണ്ടോ?!**

فَكَيْفَ كَانَ عَذَابِى وَنُذُرِ ﴿١٦﴾

**《16》 അപ്പോൾ, എന്റെ ശിക്ഷയും, എന്റെ താക്കീതുകളും എങ്ങനെയായിത്തീർന്നു?! (ആലോചിച്ചു നോക്കുക!)**

---

《15》 وَلَقَد تَّرَكْنَـٰهَآ തീർച്ചയായും നാം അതിനെ ഉപേക്ഷിച്ചുവെച്ചു, അവശേഷിപ്പിച്ചു ءَايَةً ഒരു ദൃഷ്ടാന്തമായി فَهَلْ എന്നാൽ ഉണ്ടോ مِن مُّدَّكِرٍ വല്ല ഉറ്റാലോചിക്കുന്നവനും, ഓർമിക്കുന്നവരായി (വല്ലവരും) 《16》 فَكَيْفَ كَانَ അപ്പോൾ എങ്ങനെയായി عَذَابِى എന്റെ ശിക്ഷ وَنُذُرِ എന്റെ താക്കീതുകളും

---

ലോകപ്രസിദ്ധമായ ആ കപ്പലിന്റെ നിർമാണം, അത് മുഖേന നൂഹ് നബി (അ)യെയും സത്യവിശ്വാസികളെയും അല്ലാഹു ജലപ്രളയത്തിൽനിന്ന് രക്ഷപ്പെടുത്തിയത്, അവിശ്വാസികൾ മുക്കി നശിപ്പിക്കപ്പെട്ടത് ഇവയിലെല്ലാം തന്നെ, ചിന്തിക്കുന്നവർക്ക് ദൃഷ്ടാന്തവും പാഠവുമുണ്ട് എന്ന് വ്യക്തമാണ്. ആ കപ്പലിന്റെ അവശിഷ്ടം ഇന്നും ശേഷിക്കുന്നുണ്ടെന്ന നിഗമനത്തിൽ പല ചരിത്ര നിരീക്ഷക സംഘങ്ങളും അന്വേഷണം നടത്തിക്കൊണ്ടിരിക്കുന്നതും, ചില പുരാവസ്തു ഗവേഷകൻമാർ അല്പവർഷങ്ങൾക്ക്മുമ്പ് അറാറത്ത് * പർവ്വതത്തിന്റെ ചരുവിൽ 14,000 അടി ഉയരത്തിൽവെച്ച് ആ കപ്പലിന്റെ അവശിഷ്ടങ്ങളാണെന്ന്

---

* *1 -ാം ഭൂപടത്തിൽ നോക്കുക.*

സംശയിക്കപ്പെടുന്ന വളരെ പഴക്കംചെന്ന മരത്തടികൾ കണ്ടെത്തിയതും,* നൂഹ് നബി (അ)യുടെ രാജ്യമായ ബാബിലോണിയയിൽ ഉണ്ടായ ആ ജലപ്രളയത്തിന്റെ അടയാളങ്ങൾ അടുത്ത കാലത്ത് ചില ചരിത്രനിരീക്ഷകൻമാർക്ക് മനസ്സിലാക്കുവാൻ കഴിഞ്ഞതും ഇവിടെ പ്രസ്താവ്യമാകുന്നു. ഈ സമുദായത്തിന്റെ ആദ്യ കാലത്തുള്ളവർക്ക് ആ കപ്പലിന്റെ അവശിഷ്ടം കാണുവാൻ സാധിച്ചിട്ടുണ്ട് എന്ന് ക്വത്താദഃ (റ) പ്രസ്താവിച്ചിട്ടുള്ളതും ഇവിടെ സ്മരണീയമത്രെ.

وَلَقَدْ يَسَّرْنَا ٱلْقُرْءَانَ لِلذِّكْرِ فَهَلْ مِن مُّدَّكِرٍ ﴿١٧﴾

**﴾17﴿ തീർച്ചയായും, ഓർമി(ച്ചു മനസ്സിലാ)ക്കുവാൻ വേണ്ടി ക്വുർആനെ നാം എളുപ്പമാക്കി (സൗകര്യപ്പെടുത്തി)യിരിക്കുന്നു. എന്നാൽ, ഓർമി(ച്ചു മനസ്സിലാ)ക്കുന്നവരായി വല്ലവരും ഉണ്ടോ?!**

---

﴾17﴿ وَلَقَدْ يَسَّرْنَا തീർച്ചയായും നാം എളുപ്പമാക്കി (സൗകര്യമാക്കി)യിട്ടുണ്ട് ٱلْقُرْءَانَ ക്വുർആനെ لِلذِّكْرِ സ്മരിക്കുവാൻ, ഓർമിക്കുന്നതിന്, ചിന്തിക്കുവാൻ, ഉപദേശത്തിന് فَهَلْ അപ്പോൾ ഉണ്ടോ مِن مُّدَّكِرٍ ഉറ്റാലോചിക്കുന്ന (ഓർമിക്കുന്ന -ഉപദേശം ഫലിക്കുന്ന) വല്ലവരും

---

ഒരു പ്രത്യേക താല്പര്യമോ ആശയമോ മുൻനിറുത്തിക്കൊണ്ടല്ലാതെ, സത്യാന്വേഷണബുദ്ധിയോടും ഉറ്റാലോചനയോടുംകൂടി ക്വുർആനെ സമീപിക്കുന്നവർക്ക് അത് ഗ്രഹിക്കുവാനും ഓർമിക്കുവാനും വേണ്ടത്ര ഉപദേശങ്ങൾ, പാപങ്ങൾ തുടങ്ങിയ എല്ലാ ഉപാധികളോടുംകൂടിയാണ് അല്ലാഹു അതിനെ അവതരിപ്പിച്ചിരിക്കുന്നത്. അതിന് തയ്യാറുള്ളവർ ആരുണ്ട്? ഉള്ളവർ അതിനെ ആ നിലക്ക് സമീപിക്കട്ടെ. നിശ്ചയമായും അവർക്കത് തികച്ചും ഫലപ്പെടാതിരിക്കുകയില്ല. കെട്ടിക്കുടുക്കുകളോ, ബുദ്ധിക്ക് ദഹിക്കാത്തതോ, ഗ്രഹിക്കുവാൻ പറ്റാത്തതോ ഒന്നുംതന്നെ അതിലില്ല എന്ന് സാരം. പരസഹായം കൂടാതെ ക്വുർആന്റെ അർത്ഥവും ആശയവും മനസ്സിലാക്കുവാൻ കഴിയുന്നവരെ സംബന്ധിച്ചിടത്തോളം മാത്രമല്ല, പരസഹായത്തോടെ ക്വുർആനെപ്പറ്റി ചിന്തിക്കുവാൻ തയ്യാറാകുന്നവർക്ക് ഈ പരമാർത്ഥം അനുഭവത്തിൽ കാണാവുന്നതാകുന്നു. إن شاء الله

ചിലർ ധരിക്കാറുള്ളതുപോലെ, അല്പസ്വല്പമായ അറബിഭാഷാ പരിചയം സിദ്ധിക്കുമ്പോഴും ക്വുർആന്റെ അർത്ഥവും ആശയവും വേണ്ടതുപോലെ മനസ്സിലാക്കുവാൻ സാധിക്കും എന്ന് ഇതിനർത്ഥമില്ല. വാസ്തവം പറയുകയാ

---

** 4-9-62 ചന്ദ്രികാ പത്രത്തിലെ ഒരു റിപ്പോർട്ടിൽനിന്ന്.*

ണെങ്കിൽ, ഇസ്‌ലാമിന്റെ ഗുണകാംക്ഷികളായി വേഷംകെട്ടിക്കൊണ്ട് ക്വുർആനെ വിമർശിക്കുവാനും അതിൽ ആശയക്കുഴപ്പം സൃഷ്ടിക്കുവാനും മിനക്കെടാറുള്ള ഇസ്‌ലാമിന്റെ ശത്രുക്കളുടെ ദുർവ്യാഖ്യാനങ്ങൾ നിമിത്തം മുസ്‌ലിം സമുദായ ത്തിൽ ഉണ്ടായിത്തീർന്നിട്ടുള്ള ആപത്തുകളിൽ ഒട്ടും കുറവല്ലാത്ത ആപത്തുകൾ ഈ അരമുറിയരായ അറബികൾ ക്വുർആൻ കൈകാര്യം നടത്തുന്നതുകൊണ്ടും ഉണ്ടായിക്കൊണ്ടിരിക്കുന്നു. യഥാവിധി ക്വുർആൻ മനസ്സിലാക്കുവാൻ ആവശ്യ മായ സാങ്കേതിക വിജ്ഞാനങ്ങൾ പലതുണ്ട്. (ഇതിനെപ്പറ്റി മുഖവുരയിൽ നാം വിവരിച്ചിരിക്കുന്നു.) അവയെല്ലാം കരസ്ഥമായിരുന്നാൽ തന്നെയും, തുറന്ന ഹൃദ യവും സത്യദീക്ഷയുമില്ലാത്ത പക്ഷം, ക്വുർആന്റെ മഹത്വം കണ്ടെത്തുവാനോ, അതിലെ വിജ്ഞാനമാധുര്യം ആസ്വദിക്കുവാനോ കഴിയുന്നതല്ല.

ക്വുർആന്റെ ഉപദേശങ്ങൾ, ഉപമകൾ, ദൃഷ്ടാന്തങ്ങൾ ആദിയായവയെപ്പറ്റി ശരിക്കും ആലോചിച്ച് ചിന്തിക്കുന്ന സത്യാന്വേഷികൾക്ക് അതിന്റെ സന്ദേശങ്ങളും തത്വങ്ങളും ഗ്രഹിക്കുവാനും മനസ്സിലാക്കുവാനും പ്രയാസമില്ല എന്ന വസ്തുത നൂഹ് നബി (അ)യുടെ സമുദായത്തെപ്പറ്റി പ്രസ്താവിച്ചതിനെത്തുടർന്നാണ് അല്ലാഹു ഇവിടെ പ്രസ്താവിച്ചിരിക്കുന്നത്. കൂടാതെ, ആദ്ഗോത്രത്തെക്കുറിച്ചും, ഥമൂദ്ഗോത്രത്തെക്കുറിച്ചും, ലൂത്ത് നബി (അ)യുടെ ജനതയെക്കുറിച്ചും സംസാ രിച്ചശേഷം വീണ്ടും വീണ്ടും ഈ പ്രസ്താവന ആവർത്തിച്ചുംകാണാം. അപ്പോൾ ഇങ്ങനെയുള്ള ഗുണപാഠങ്ങളെ മനസ്സിരുത്തുന്നത് ക്വുർആന്റെ സന്ദേശങ്ങളും ഉപദേശങ്ങളും മനസ്സിലാക്കുവാൻ ഉപകരിക്കുന്നതാണെന്ന് ഇതിൽനിന്ന് ഗ്രഹി ക്കാമല്ലോ. അല്ലാഹു നമുക്ക് തൗഫീക് നൽകട്ടെ ആമീൻ.

كَذَّبَتْ عَادٌ فَكَيْفَ كَانَ عَذَابِي وَنُذُرِ ﴿١٨﴾

**﴾18﴿ ആദ് (ഗോത്രം) വ്യാജമാക്കുകയുണ്ടായി. എന്നിട്ട് എന്റെ ശിക്ഷയും എന്റെ താക്കീതുകളും എങ്ങനെയായിത്തീർന്നു?! (നോക്കുക:)**

إِنَّآ أَرْسَلْنَا عَلَيْهِمْ رِيحًا صَرْصَرًا فِي يَوْمِ نَحْسٍ مُّسْتَمِرٍّ ﴿١٩﴾

**﴾19﴿ നാം അവരുടെമേൽ, (മുറിഞ്ഞുപോകാതെ നിലനിൽക്കുന്ന ഒരു ദുഃശ്ശകുന ദിവസത്തിൽ (ശരശരെയുള്ള) ഉഗ്രമായ ഒരു കാറ്റിനെ അയച്ചു;-**

تَنزِعُ ٱلنَّاسَ كَأَنَّهُمْ أَعْجَازُ نَخْلٍ مُّنقَعِرٍ ﴿٢٠﴾

**﴾20﴿ അത് മനുഷ്യരെ പറിച്ചെറിഞ്ഞുകൊണ്ടിരുന്നു; അവർ കടപുഴങ്ങിവീണ ഈത്തമരത്തിന്റെ മുരടുകളെന്നോണമായിരുന്നു (നിലം പതിച്ചിരുന്നത്).**

فَكَيْفَ كَانَ عَذَابِي وَنُذُرِ ﴿٢١﴾

**《21》. അപ്പോൾ എന്റെ ശിക്ഷയും, എന്റെ താക്കീതുകളും എങ്ങനെയായിത്തീർന്നു?! അത് കുറിക്ക് കൊള്ളുക തന്നെ ചെയ്തു!**

《18》 كَذَّبَتْ عَادٌ ആദു വ്യാജമാക്കി فَكَيْفَ كَانَ എന്നിട്ട് എങ്ങനെ ഉണ്ടായി, ആയി عَذَابِي എന്റെ ശിക്ഷ وَنُذُرِ എന്റെ താക്കീതുകളും 《19》 إِنَّآ أَرْسَلْنَا നിശ്ചയമായും നാം അയച്ചു عَلَيْهِمْ അവരുടെമേൽ رِيحًا ഒരു കാറ്റ് صَرْصَرًا ശരശരെയുള്ള, ഉഗ്രമായ فِي يَوْمِ نَحْسٍ ഒരു ദുഃശ്ശകുന ദിവസത്തിൽ مُّسْتَمِرٍّ നിലനിൽക്കുന്ന (മുറിഞ്ഞുപോകാത്ത) 《20》 تَنزِعُ അത് നീക്കം ചെയ്യും (പറിച്ചെറിയും) ٱلنَّاسَ മനുഷ്യരെ كَأَنَّهُمْ അവരാകുന്നുവെന്നോണം أَعْجَازُ نَخْلٍ ഈത്തപ്പനയുടെ മുരടുകൾ, കടകൾ مُّنقَعِرٍ പുഴങ്ങിവീണ, കടപുഴകിയ 《21》 فَكَيْفَ كَانَ അപ്പോൾ എങ്ങനെയായി عَذَابِي എന്റെ ശിക്ഷ وَنُذُرِ എന്റെ താക്കീതുകളും

وَلَقَدْ يَسَّرْنَا ٱلْقُرْءَانَ لِلذِّكْرِ فَهَلْ مِن مُّدَّكِرٍ ﴿٢٢﴾

**《22》നിശ്ചയമായും, ഓർമി(ച്ചു മനസ്സിലാ)ക്കുവാൻ വേണ്ടി ക്വുർആനെ നാം എളുപ്പമാക്കിയിരിക്കുന്നു. എന്നാൽ, ഓർമി(ച്ചു മനസ്സിലാ) ക്കുന്നവരായി വല്ലവരും ഉണ്ടോ?! [ഉണ്ടെങ്കിൽ മുമ്പോട്ടുവരട്ടെ!]**

《22》 [17 -ാം ആയത്ത് നോക്കുക.]

ഏഴ് രാത്രിയും, എട്ടുപകലും തുടർച്ചയായി അടിച്ചുവീശിയ ആ അത്യുഗ്രമായ കാറ്റിൽ സമുദായം മുഴുവൻ -ഈത്തത്തടികൾ കടപുഴങ്ങി മറിഞ്ഞുവീഴുന്ന പ്രകാരം- അടിയോടെ പിഴുതെറിയപ്പെട്ടു. ഒന്നടങ്കം അതിദാരുണമാംവണ്ണം നാശമടഞ്ഞുപോയി. ഇതിൽപരം വമ്പിച്ച ദുഃശ്ശകുനം മറ്റെന്തുണ്ട്! അതാകട്ടെ, ഇവിടം കൊണ്ടവസാനിക്കുന്നുമില്ല. കാലാകാലം അവശേഷിക്കുന്നതുമാകുന്നു. نَحْس (ദുശ്ശകുനം) സംബന്ധിച്ച് സൂ: ഹാമീം സജദഃ 16 ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചത് ഓർക്കുക.

## വിഭാഗം 2

كَذَّبَتْ ثَمُودُ بِٱلنُّذُرِ ﴿٢٣﴾

**《23》 ഥമൂദ് (ഗോത്രം) താക്കീതുകളെ വ്യാജമാക്കുകയുണ്ടായി.**

فَقَالُوٓا۟ أَبَشَرًا مِّنَّا وَٰحِدًا نَّتَّبِعُهُۥٓ

**《24》 അങ്ങനെ, അവർ പറഞ്ഞു: നമ്മളിൽനിന്നുള്ള ഒരേ ഒരു മനുഷ്യനെയോ നാം പിൻപറ്റുന്നു?! അങ്ങ**

إِنَّآ إِذًا لَّفِى ضَلَـٰلٍ وَسُعُرٍ ﴿٢٤﴾

നെയാണെങ്കിൽ, നിശ്ചയമായും നാം വഴിപിഴവിലും, കിറുക്കിലും തന്നെയായിരിക്കും.

أَءُلْقِىَ ٱلذِّكْرُ عَلَيْهِ مِنۢ بَيْنِنَا بَلْ هُوَ كَذَّابٌ أَشِرٌ ﴿٢٥﴾

**《25》 നമ്മുടെ ഇടയിൽനിന്ന് അവന് (പ്രത്യേകം) ബോധനം കൊടുക്കപ്പെട്ടുവോ?! (ഇല്ല) പക്ഷേ, അവൻ അഹങ്കാരിയായ വ്യാജവാദി യാകുന്നു.**

---

**《23》** كَذَّبَتْ ثَمُودُ ഥമൂദ് വ്യാജമാക്കി بِٱلنُّذُرِ താക്കീതുകളെ, താക്കീതുകാരെ **《24》** فَقَالُوٓا۟ അങ്ങനെ (എന്നിട്ട്) അവർ പറഞ്ഞു أَبَشَرًا ഒരു മനുഷ്യനെയോ مِّنَّا നമ്മിൽപെട്ട وَٰحِدًا ഒരുത്തനെ نَّتَّبِعُهُۥٓ നാമവനെ പിൻപറ്റുന്നു, തുടരുന്നു إِنَّآ നിശ്ചയ മായും നാം إِذًا എന്നാൽ, അപ്പോൾ, അങ്ങനെയാണെങ്കിൽ لَّفِى ضَلَـٰلٍ വഴിപിഴ വിൽ തന്നെ وَسُعُرٍ കിറുക്കിലും (ചൂടിലും, അസ്ഥിരതയിലും, ഭ്രമത്തിലും, ഭ്രാന്തി ലും) **《25》** أَءُلْقِىَ ഇട്ടുകൊടുക്കപ്പെട്ടു (നൽകപ്പെട്ടു)വോ ٱلذِّكْرُ ബോധനം, ഉപദേ ശം, സന്ദേശം عَلَيْهِ അവന്റെമേൽ مِنۢ بَيْنِنَا നമ്മുടെ ഇടയിൽനിന്ന് بَلْ هُوَ പക്ഷേ അവൻ كَذَّابٌ വ്യാജ (കള്ള) വാദിയാണ് أَشِرٌ അഹങ്കാരിയായ, ഗർവ്വിഷ്ടനാണ്

---

നമ്മളിൽപെട്ട കേവലം സാധാരണക്കാരനായ ഒരാളത്രെ സ്വാലിഹ്. അവനെ നാം പിൻപറ്റണമെന്ന് വരുന്നപക്ഷം നാം സമചിത്തതയില്ലാത്ത കിറുക്കൻമാരും വഴിപിഴച്ചവരുമായിരിക്കുമല്ലോ. അതെല്ലാം നിലവിലുള്ളപ്പോൾ, അവനുമാത്രം അല്ലാഹുവിൽനിന്ന് ഒരു ദിവ്യബോധനം ലഭിക്കുന്നുവെന്നും മറ്റും പറയുന്നത് എങ്ങനെ വിശ്വസിക്കും?! പക്ഷേ, യഥാർത്ഥം അതൊന്നുമല്ല. അവൻ കളളവാദി യാണ്. തനി അഹങ്കാരിയാണ്. ഇതാണതിന് കാരണം എന്നൊക്കെ ആ ജനത തട്ടിമൂളിച്ചു. സ്വാലിഹ് നബി (അ)യെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു അവർക്ക് കൊടുത്ത മറുപടി:-

سَيَعْلَمُونَ غَدًا مَّنِ ٱلْكَذَّابُ ٱلْأَشِرُ ﴿٢٦﴾

**《26》 നാളെ അവർക്ക് അറിയാ റാകും, ആരാണ് അഹങ്കാരിയായ വ്യാജവാദി എന്ന്!**

إِنَّا مُرْسِلُوا۟ ٱلنَّاقَةِ فِتْنَةً لَّهُمْ فَٱرْتَقِبْهُمْ وَٱصْطَبِرْ ﴿٢٧﴾

**《27》 അവർക്ക് ഒരു പരീക്ഷണ മായിക്കൊണ്ട് നാം ഒട്ടകത്തെ അയ ക്കുന്നു. എന്നിട്ട് നീ അവരെ വീക്ഷി ച്ചുകൊള്ളുക; ക്ഷമ കൈക്കൊള്ളു കയും ചെയ്യുക.**

وَنَبِّئْهُمْ أَنَّ ٱلْمَآءَ قِسْمَةٌۢ بَيْنَهُمْ ۖ كُلُّ شِرْبٍ مُّحْتَضَرٌ ﴿٢٨﴾

**《28》 വെള്ളം അവർക്കിടയിൽ പങ്കാണ്- എല്ലാ വെള്ളം കുടിക്കും [ഓരോരുത്തരുടെ ഊഹത്തിനും] തയ്യാറെടുക്കപ്പെടേണ്ടതാകുന്നു- എന്ന് നീ അവരെ വിവരമറിയിക്കു കയും ചെയ്യുക.**

---

سَيَعْلَمُونَ《26》 അവർ വഴിയെ അറിയും , അറിയാറാകും غَدًا നാളെ مَّنِ ٱلْكَذَّابُ വ്യാജവാദി ആരെന്ന് ٱلْأَشِرُ അഹങ്കാരിയായ 《27》 إِنَّا مُرْسِلُوا۟ നാം അയക്കുന്നവ രാണ് (അയക്കുന്നു) ٱلنَّاقَةِ ഒട്ടകത്തെ فِتْنَةً പരീക്ഷണമായിട്ട് لَّهُمْ അവർക്ക് فَٱرْتَقِبْهُمْ എന്നാൽ (എന്നിട്ട്) നീ അവരെ വീക്ഷിച്ചുകൊള്ളുക وَٱصْطَبِرْ ക്ഷമ കൈക്കൊള്ളു കയും ചെയ്യുക 《28》 وَنَبِّئْهُمْ അവർക്ക് വിവരമറിയിക്കയും ചെയ്യുക أَنَّ ٱلْمَآءَ വെള്ളം (ആകുന്നു) എന്ന് قِسْمَةٌ പങ്ക്,) ഓഹരി (ഊഴം) ആകുന്നു (എന്ന്) بَيْنَهُمْ അവർക്കി ടയിൽ كُلُّ شِرْبٍ എല്ലാ കുടിയും (വെള്ളത്തിന്റെ ഊഴവും) مُّحْتَضَرٌ ഹാജറാക്കപ്പെ ടേണ്ടതാണ്, തയ്യാറാക്കപ്പെടേണ്ടതാണ്

---

ഥമൂദ്ഗോത്രത്തിന്റെ ധിക്കാരം മുഴുത്തപ്പോൾ ഒരു അന്ത്യപരീക്ഷണ മായി അല്ലാഹു അവരിലേക്ക് ഒരു ഒട്ടകത്തെ നിയോഗിച്ചയച്ചു. ആ ഒട്ടകത്തെ ഉപദ്രവിക്കരുതെന്നും, ഉപദ്രവിച്ചാൽ അവരുടെ നാശത്തിന് ഹേതുവാകുമെന്നും, അവരുടെ ജലാശയത്തിലെ വെള്ളം അവർക്കും ഒട്ടകത്തിനും ഊഴമായി പങ്കിട പ്പെടേണ്ടതാണെന്നും, അവരവരുടെ ഊഴത്തിൽ അവരവർ വെള്ളമെടുക്കാൻ ചെല്ലേണ്ടതാണെന്നും അറിയിച്ചു. (കൂടുതൽ വിവരം സൂ: ശുഅറാഉ് 155 - 156 ൽ കഴിഞ്ഞുപോയത് ഓർക്കുക.) പരീക്ഷത്തിൽ അവർ സ്വീകരിക്കുന്ന നിലപാട് വീക്ഷിച്ചുകൊണ്ടിരിക്കുവാനും, അവരുടെ അക്രമങ്ങളിൽ ക്ഷമകൈകൊള്ളു വാനും സ്വാലിഹ് നബി (അ)യോടും അല്ലാഹു ഉപദേശിച്ചു.

വെള്ളം അവർക്കിടയിൽ പങ്കാണ് ( أنّ الْمَاء قِسْمَة بَيْنَهُمْ) എന്ന വാക്യത്തിൽ ഒട്ടകത്തിനും അവരെപ്പോലെ ഒരു പ്രത്യേക ഊഴം നിശ്ചയിച്ചിരുന്നു എന്ന് വ്യക്ത മായി പ്രസ്താവിച്ചിട്ടില്ല. പക്ഷേ, സൂ: ശുഅറാഇൽ, അതിന് ഒരു നിശ്ചിതവെള്ളം കുടിയുണ്ട്, നിങ്ങൾക്കും ഒരു നിശ്ചിത ദിവസത്തെ വെള്ളം കുടിയുണ്ട്. (لها شرب ولكم شرب يوم معلوم) എന്ന് പറഞ്ഞിരിക്കെകൊണ്ട് വെള്ളം ഇന്നിന്ന ദിവസം ഒട്ടകത്തിനും, ഇന്നിന്ന ദിവസം അവർക്കുമെന്ന് പ്രത്യേകം ഊഴം നിശ്ചയിക്ക പ്പെട്ടിരുന്നുവെന്ന് സ്പഷ്ടമാകുന്നു. ഒരു ഗോത്രത്തിലെ ജനങ്ങൾക്കെന്നപോ ലെ, ജലാശയത്തിൽനിന്ന് ഒരു ഒട്ടകത്തിനും വെള്ളം കുടിക്കുവാനുള്ള അവ കാശം ഇത്ര കണിശമായി നിശ്ചയിക്കപ്പെടുമ്പോൾ ആ ഒട്ടകത്തിന് എന്തോ ചില പ്രത്യേകതയോ അസാധാരണത്വമോ ഉണ്ടായിരിക്കുമെന്നാണ് മനസ്സിലാക്കേണ്ട ത്. അല്ലാഹുവിനറിയാം.

പക്ഷേ, ഏതെങ്കിലും ഒരു വസ്തുവിലോ, ഒരു സംഭവത്തിലോ വല്ലവിധത്തിലുള്ള അസാധാരണത്വവും കണ്ടേക്കുന്നത് സഹിക്കാൻ കഴിയാത്ത ചില പുത്തൻ വ്യാഖ്യാനക്കാരുണ്ടല്ലോ ഇക്കാലത്ത്. അവർ പതിവുപ്രകാരം ഇവിടെയും ചില സാഹസങ്ങൾക്ക് മിനക്കെട്ട് കാണാം. അവിടെയുണ്ടായിരുന്ന വെള്ളം അവർക്ക്- ഥമൂദ് ജനതക്ക്- മാത്രം പങ്കിടപ്പെട്ടതായിരുന്നുവെന്നല്ലാതെ, ഒട്ടകത്തിനും അവർക്കും അതിൽ പങ്കുണ്ടായിരുന്നുവെന്ന് പറയുന്നതിനോട് ക്വുർആൻ യോജിക്കുന്നില്ലെന്നാണ് അവരുടെ വാദം. ജനങ്ങൾ വെള്ളം പങ്കിട്ട് ഉപയോഗിച്ചുകൊണ്ടിരിക്കുമ്പോൾ ഒട്ടകം വെള്ളം കുടിക്കാൻ ചെന്നാൽ ആരും അതിനെ തടയരുതെന്നായിരുന്നു അവരോട് കല്പിക്കപ്പെട്ടിരുന്നതെന്ന് അവർ പറയുന്നു. ഇതെല്ലാം തട്ടിമൂളിക്കുമ്പോൾ, സൂറത്ത് ശുഅറാഇലെ മേലുദ്ധരിച്ച വചനം ഇവർ മൂടിവെക്കുകയോ, മറന്നുപോകുകയോ ചെയ്തിരിക്കുകയാണെന്ന് നമുക്ക് നിസ്സംശയം പറയാം. എനി, അവിടെവെച്ച് ഇതേ ആളുകൾ തന്നെ ഇതിനുനേരെ വിപരീതവും പറഞ്ഞുകാണാവുന്നതാണ്. അതാണ് കൂടുതൽ ആശ്ചര്യം. ഒട്ടകത്തിന് വെള്ളം ലഭിക്കുവാനുള്ള ഒരു നിശ്ചിത ഊഴവും നിങ്ങൾക്ക് കുടിക്കുവാനുമുള്ള ഒരു നിശ്ചിത ഊഴവും ഉണ്ടെന്നും, ഇന്നിന്ന ദിവസം ഒട്ടകവും, ഇന്നിന്നദിവസം നിങ്ങളും വെള്ളം കുടിക്കണമെന്നും നിശ്ചയിക്കപ്പെട്ടിരുന്നതായി തുറന്ന ഭാഷയിൽ ഇവർ -അറിഞ്ഞോ അറിയാതെയോ- അവിടെ (സൂ: ശുഅറാഇൽ) പ്രസ്താവിച്ചിരിക്കുന്നു. പക്ഷേ, ഇതിന്നൊരു ചെറിയ അപവാദവും അവിടെ ഇവർ വരുത്തിവെച്ചിട്ടുണ്ട്. അതായത് വെള്ളത്താവളം ഒന്നിലധികമുണ്ടായിരുന്നുവെന്ന് ധ്വനിപ്പിച്ചിരിക്കുന്നു. ഈ സൂറത്തിലെത്തിയപ്പോൾ അത് കേവലം ഒരു ജലാശയം മാത്രമായിട്ടാണ് വിവരിച്ചിരിക്കുന്നത്. എന്താവശ്യത്തിനാണ് ഇത്തരം പരസ്പരവിരുദ്ധവും ബാലിശവുമായ ദുർവ്യാഖ്യാനങ്ങൾക്ക് ഇവർ മിനക്കെടുന്നതെന്ന് മനസ്സിലാകുന്നില്ല. അല്ലാഹു നമുക്കും അവർക്കും പൊറുത്ത് തരുകയും സൽബുദ്ധി നൽകുകയും ചെയ്യട്ടെ. ആമീൻ, ഏതായാലും, ഥമൂദ് ജനത ഒട്ടകത്തെ അക്രമിക്കുവാൻ തന്നെ മുതിർന്നു. അത് അവർക്കൊരു ഭാരമായി അവർ കരുതി.

فَنَادَوْا۟ صَاحِبَهُمْ فَتَعَاطَىٰ فَعَقَرَ ﴿٢٩﴾

**﴾29﴿ എന്നിട്ട്, അവർ തങ്ങളുടെ ചങ്ങാതിയെ വിളിച്ചു; എന്നിട്ട് അവൻ (വധശ്രമം) ഏറ്റെടുത്ത് (അതിനെ) അറുകൊല ചെയ്തു.**

فَكَيْفَ كَانَ عَذَابِى وَنُذُرِ ﴿٣٠﴾

**﴾30﴿ അപ്പോൾ, നമ്മുടെ ശിക്ഷയും, നമ്മുടെ താക്കീതുകളും എങ്ങനെയായിത്തീർന്നു?! (നോക്കുക:)**

إِنَّآ أَرْسَلْنَا عَلَيْهِمْ صَيْحَةً وَٰحِدَةً فَكَانُوا۟ كَهَشِيمِ ٱلْمُحْتَظِرِ ﴿٣١﴾

**﴾31﴿ നാം അവരുടെ മേൽ ഒരേ ഒരു ഘോരശബ്ദം അയച്ചു;- അപ്പോൾ അവർ, ആലവളപ്പുകാരന്റെ ചില്ലിത്തുരുമ്പുപോലെ ആയിത്തീർന്നു!**

فَتَعَاطَىٰ (ആളെ) ‹29› فَنَادَوْا എന്നിട്ടവർ വിളിച്ചു صَاحِبَهُمْ അവരുടെ ചങ്ങാതിയെ (ആളെ) എന്നിട്ട് അവൻ ഏറ്റെടുത്തു (വധകൃത്യം നിർവ്വഹിച്ചു) فَعَقَرَ അങ്ങനെ അവൻ അറുകൊല ചെയ്തു, വെട്ടിയറുത്തു, കുതികാലറുത്തു ‹30› [21 -ാം വചനം പോലെത്തന്നെ] ‹31› إِنَّآ أَرْسَلْنَا നിശ്ചയമായും നാം അയച്ചു عَلَيْهِمْ അവരിൽ صَيْحَةً ഒരു ഘോരശബ്ദം وَٰحِدَةً ഒരേ فَكَانُوا۟ അങ്ങനെ അവരായിത്തീർന്നു كَهَشِيمِ ചില്ലി ത്തുരുമ്പു (നുറുങ്ങുകഷ്ണങ്ങൾ) പോലെ ٱلْمُحْتَظِرِ (കാലികൾക്കുവേണ്ടി വളച്ചു കെട്ടിയ) കാലിവളപ്പുകാരന്റെ

ഒട്ടകത്തെ വധിക്കുവാൻ അവർ തീരുമാനിച്ചു. അവരിൽ വെച്ച് ഏറ്റവും നിഷ്ഠൂരനായ അവരുടെ ഒരു കൂട്ടുകാരനെ അവർ അതിന് ക്ഷണിച്ചു. അവൻ അത് സ്വയം ഏറ്റെടുത്തു. വാളെടുത്തു ഒട്ടകത്തിന്റെ കാലിനുവെട്ടി വീഴ്ത്തി അതിനെ കൊന്നുകളഞ്ഞു. താമസംവിനാ അല്ലാഹുവിന്റെ ശിക്ഷയും ഇറങ്ങി. ഒരൊറ്റ ഘോരശബ്ദം! കാലികളെ താമസിപ്പിക്കുവാൻവേണ്ടി ചുള്ളിക്കൊമ്പുകളാൽ ഇടയൻമാർ വളച്ചു കെട്ടിയുണ്ടാക്കുന്ന കാലിവളപ്പുകളിൽ അവയുടെ ചില്ലകളും കൊഴിഞ്ഞുവീണു കിടക്കുമല്ലോ. അതുപോലെയായി ആ ഗോത്രക്കാർ. അതെ, അവരുടെ ശരീരങ്ങൾ നുറുങ്ങി ചിന്നിച്ചിതറിപ്പോയി!

وَلَقَدْ يَسَّرْنَا ٱلْقُرْءَانَ لِلذِّكْرِ فَهَلْ مِن مُّدَّكِرٍ ﴿٣٢﴾

**‹32› തീർച്ചയായും, ഓർമി(ച്ചു മനസ്സിലാ)ക്കുവാൻവേണ്ടി ക്വുർആനെ നാം എളുപ്പമാക്കിയിരിക്കുന്നു. എന്നാൽ, ഓർമി(ച്ചു മനസ്സിലാ)ക്കുന്ന വല്ലവരും ഉണ്ടോ?!**

‹32› [17 -ാം വചനം നോക്കുക]

ഈ സംഭവത്തിനുശേഷവും- മുമ്പ്രണ്ടുതവണ കണ്ടതുപോലെ- അല്ലാഹു ഈ പ്രസ്താവനയും ആഹ്വാനവും ആവർത്തിച്ചിരിക്കുകയാണ്. വിഷയത്തിന്റെ ഗൗരവമത്രെ ഇത് കാണിക്കുന്നത്.

كَذَّبَتْ قَوْمُ لُوطٍۭ بِٱلنُّذُرِ ﴿٣٣﴾

**‹33› ലൂത്ത്വിന്റെ ജനത താക്കീതുകളെ വ്യാജമാക്കുകയുണ്ടായി.**

إِنَّآ أَرْسَلْنَا عَلَيْهِمْ حَاصِبًا إِلَّآ ءَالَ لُوطٍ ۖ نَّجَّيْنَٰهُم بِسَحَرٍ ﴿٣٤﴾

**‹34› നാം അവരുടെ മേൽ ഒരു ചരൽക്കാറ്റ് അയച്ചു- ലൂത്ത്വിന്റെ കുടുംബം ഒഴിച്ച്. അവരെ നാം ഒരു നിശാന്ത്യത്തിൽ [പുലരാൻ കാലത്ത്] രക്ഷപ്പെടുത്തി;-**

نِّعْمَةً مِّنْ عِندِنَا ۚ كَذَٰلِكَ نَجْزِى مَن شَكَرَ ﴿٣٥﴾

وَلَقَدْ أَنذَرَهُم بَطْشَتَنَا فَتَمَارَوْا۟ بِٱلنُّذُرِ ﴿٣٦﴾

وَلَقَدْ رَٰوَدُوهُ عَن ضَيْفِهِۦ فَطَمَسْنَآ أَعْيُنَهُمْ فَذُوقُوا۟ عَذَابِى وَنُذُرِ ﴿٣٧﴾

﴿35﴾ നമ്മുടെ പക്കൽനിന്നുള്ള ഒരു (വലിയ) അനുഗ്രഹമായിക്കൊണ്ട്. അപ്രകാരമത്രെ നന്ദി കാണിക്കുന്നവർക്ക് നാം പ്രതിഫലം നൽകുന്നത്.

﴿36﴾ നമ്മുടെ കഠിനപിടുത്തത്തെ (ശിക്ഷയെ)ക്കുറിച്ച് അദ്ദേഹം അവരെ തീർച്ചയായും താക്കീത് ചെയ്കയുണ്ടായി. അപ്പോൾ, അവർ താക്കീതുകളെക്കുറിച്ച് തർക്കം നടത്തി (നിഷേധിച്ചു).

﴿37﴾ അദ്ദേഹത്തിന്റെ അതിഥികളെ [തോന്നിയവാസത്തിന്] വിട്ടുകിട്ടുവാൻ അവർ അദ്ദേഹത്തോട് ആവശ്യപ്പെട്ട് ചെല്ലുകയുണ്ടായി. അപ്പോൾ, നാം അവരുടെ കണ്ണുകളെ തുടച്ചുനീക്കി; അവരോട് (പറയപ്പെട്ടു:) എനി, നിങ്ങൾ എന്റെ ശിക്ഷയും, എന്റെ താക്കീതുകളും ആസ്വദിച്ചു കൊള്ളുവിൻ!

---

﴿33﴾ كَذَّبَتْ വ്യാജമാക്കി قَوْمُ لُوطٍۭ ലൂത്ത്വിന്റെ ജനത بِٱلنُّذُرِ താക്കീതുകളെ, താക്കീതുകാരെ ﴿34﴾ إِنَّآ أَرْسَلْنَا നാം അയച്ചു عَلَيْهِمْ അവരിൽ ഒരു ചരൽകാറ്റ് إِلَّآ ءَالَ لُوطٍ ലൂത്ത്വിന്റെ കുടുംബം (ആൾക്കാർ) ഒഴികെ نَّجَّيْنَٰهُم അവരെ നാം രക്ഷപ്പെടുത്തി بِسَحَرٍ നിശാന്ത്യത്തിൽ (രാത്രിയുടെ അന്ത്യത്തിൽ) ﴿35﴾ نِّعْمَةً അനുഗ്രഹമായിട്ട് مِّنْ عِندِنَا നമ്മുടെ പക്കൽനിന്നുള്ള كَذَٰلِكَ അപ്രകാരമത്രെ, അതുപോലെ نَجْزِى നാം പ്രതിഫലം നൽകുന്നത് (നൽകുന്നു) مَن شَكَرَ നന്ദി കാണിച്ചവർക്ക് ﴿36﴾ وَلَقَدْ أَنذَرَهُم തീർച്ചയായും അദ്ദേഹം അവരെ താക്കീതു ചെയ്കയുണ്ടായി بَطْشَتَنَا നമ്മുടെ (ശക്തിയായ) പിടുത്തത്തെപ്പറ്റി فَتَمَارَوْا۟ അപ്പോൾ അവർ തർക്കം നടത്തി بِٱلنُّذُرِ താക്കീതുകളെക്കുറിച്ച് ﴿37﴾ وَلَقَدْ رَٰوَدُوهُ അവർ അദ്ദേഹത്തോട് ആവശ്യപ്പെട്ടുചെന്നു, ശ്രമം നടത്തി عَن ضَيْفِهِۦ അദ്ദേഹത്തിന്റെ അതിഥികൾക്കുവേണ്ടി, വിരുന്നുകാരെ വിട്ടുകൊടുപ്പാൻ فَطَمَسْنَا അപ്പോൾ നാം തുടച്ചുനീക്കി, മായിച്ചുകളഞ്ഞു أَعْيُنَهُمْ അവരുടെ കണ്ണു (കാഴ്ച)കളെ فَذُوقُوا۟ എനി നിങ്ങൾ ആസ്വദിക്കുവിൻ, അനുഭവിക്കുക عَذَابِى എന്റെ ശിക്ഷ وَنُذُرِ എന്റെ താക്കീതുകളും

ഇബ്റാഹീം നബി (അ)ക്ക് ഒരു പുത്രനെക്കുറിച്ച് സന്തോഷവാർത്ത അറിയിക്കുവാൻ ചെന്ന മലക്കുകളായിരുന്നു ലൂത്ത്വ് നബി (അ)യുടെ ജനതയെ നശിപ്പിക്കുവാൻ നിയോഗിക്കപ്പെട്ടിരുന്നതെന്നും, അവർ അദ്ദേഹത്തിന്റെ അടുക്കൽ അതിഥികളെന്നോണം മനുഷ്യരൂപത്തിൽ ചെന്നിരുന്നുവെന്നും, വളരെ സുമുഖരായിരുന്ന അവരെ തങ്ങളുടെ ദുരുദ്ദേശ്യങ്ങൾ നിറവേറ്റുന്നതിന് വിട്ടുകൊടുക്കുവാൻ ആ ജനത അദ്ദേഹത്തോട് കിണഞ്ഞുനോക്കുകയുണ്ടായെന്നും ഇതിനു മുമ്പ് ഒന്നിലധികം പ്രാവശ്യം നാം കണ്ടിരിക്കുന്നുവല്ലോ. ആ സംഭവമാണ് ഇവിടെയും അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. ഈ അവസരത്തിൽ, ആ തെമ്മാടികളുടെ കണ്ണിന്റെ കാഴ്ച അല്ലാഹു എടുത്തുകളയുകയും, അവർ അന്ധൻമാരെപ്പോലെ തപ്പിത്തടഞ്ഞു നടക്കേണ്ടിവരികയും ചെയ്തു.

وَلَقَدْ صَبَّحَهُم بُكْرَةً عَذَابٌ مُّسْتَقِرٌّ ﴿٣٨﴾

**《38》തീർച്ചയായും, (നീങ്ങിപ്പോകാതെ) ഉറച്ചുനിൽക്കുന്ന ഒരുശിക്ഷ ഒരു പ്രഭാതത്തിൽ അവർക്ക് ബാധിച്ചുകളഞ്ഞു.**

فَذُوقُوا۟ عَذَابِى وَنُذُرِ ﴿٣٩﴾

**《39》 എനി, എന്റെ ശിക്ഷയും, എന്റെ താക്കീതുകളും ആസ്വദിച്ചു കൊള്ളുവിൻ! (എന്ന് പറയപ്പെട്ടു).**

---

《**38**》 وَلَقَدْ صَبَّحَهُم തീർച്ചയായും അവരെ പ്രഭാതത്തിൽ ബാധിച്ചു بُكْرَة ഒരു രാവിലെ عَذَابٌ مُّسْتَقِرٌّ ഉറച്ച (സ്ഥിരമായ) ഒരു ശിക്ഷ 《**39**》 [37 -ാം വചനത്തിൽ നോക്കുക.]

---

ലൂത്ത്വ് (അ)ന്റെ ജനതയെയും അവർക്ക് ബാധിച്ച അതിഭയങ്കര ശിക്ഷയെയും കുറിച്ച് മുമ്പ് പലപ്പോഴും പ്രസ്താവിച്ചുകഴിഞ്ഞിരിക്കകൊണ്ട് ഇവിടെ കൂടുതൽ വിവരിക്കേണ്ടതില്ല. മുമ്പ് 17 -ാം വചനത്തിൽ കണ്ട അതേ വാചകം ഈ സംഭവം ഓർമിപ്പിച്ചശേഷവും അല്ലാഹു അതാ ഒന്നുകൂടി ആവർത്തിച്ചു പറയുന്നു:-

وَلَقَدْ يَسَّرْنَا ٱلْقُرْءَانَ لِلذِّكْرِ فَهَلْ مِن مُّدَّكِرٍ ﴿٤٠﴾

**《40》 തീർച്ചയായും, ഓർമി(ച്ചു മനസ്സിലാ)ക്കുവാൻ വേണ്ടി ഖുർആനെ നാം എളുപ്പമാക്കിയിരിക്കുന്നു. എന്നാൽ, ഓർമി(ച്ചു മനസ്സിലാ)ക്കുന്ന വല്ലവരും ഉണ്ടോ?!**

## വിഭാഗം- 3

وَلَقَدْ جَآءَ ءَالَ فِرْعَوْنَ ٱلنُّذُرُ ﴿٤١﴾

**《41》 ഫിർഔന്റെ ആൾക്കാർക്കും താക്കീതുകൾ വരികയുണ്ടായിട്ടുണ്ട്.**

كَذَّبُواْ بِـَٔايَـٰتِنَا كُلِّهَا فَأَخَذْنَـٰهُمْ أَخْذَ عَزِيزٍ مُّقْتَدِرٍ ﴿٤٢﴾

**《42》അവർ നമ്മുടെ ദൃഷ്ടാന്തങ്ങളെയെല്ലാം വ്യാജമാക്കി. അപ്പോൾ, പ്രതാപശാലിയും കഴിവുറ്റവനുമായ ഒരുവന്റെ പിടുത്തം നാം അവരെ പിടിച്ചു (ശിക്ഷിച്ചു).**

《40》 [17 -ാം വചനത്തിൽ നോക്കുക.] 《41》 وَلَقَدْ جَآءَ വന്നിട്ടുണ്ട് ءَالَ فِرْعَوْنَ ഫിർഔന്റെ ആൾക്കാർക്ക് ٱلنُّذُرُ താക്കീതുകൾ 《42》 كَذَّبُواْ അവർ കളവാക്കി بِـَٔايَـٰتِنَا നമ്മുടെ ദൃഷ്ടാന്തങ്ങളെ كُلِّهَا അവയെല്ലാം فَأَخَذْنَـٰهُمْ അപ്പോൾ നാമവരെ പിടിച്ചു أَخْذَ عَزِيزٍ ഒരു പ്രതാപശാലിയുടെ പിടുത്തം مُّقْتَدِرٍ കഴിവുള്ളവനായ

വളരെ ശക്തിയേറിയ പിടുത്തം പിടിച്ചു, അഥവാ അതികഠിനമായി ശിക്ഷിച്ചു എന്ന് സാരം. സുപ്രസിദ്ധമായ ഈ സംഭവവും, ഇതിനുമുമ്പ് ഉദ്ധരിച്ച സംഭവങ്ങളും ചൂണ്ടിക്കാട്ടി ഓർമിപ്പിച്ചുകൊണ്ട് നബി തിരുമേനിﷺ യുടെ സമുദായത്തോടായി അല്ലാഹു പറയുന്നു:-

أَكُفَّارُكُمْ خَيْرٌ مِّنْ أُوْلَـٰٓئِكُمْ أَمْ لَكُم بَرَآءَةٌ فِى ٱلزُّبُرِ ﴿٤٣﴾

**《43》 (ഹേ, സമുദായമേ) നിങ്ങളിലുള്ള അവിശ്വാസികൾ അക്കൂട്ടരെക്കാൾ ഉത്തമമാകുന്നുവോ?! അതല്ല, നിങ്ങൾക്ക് ഏടുകളിൽ [വേദപ്രമാണങ്ങളിൽ] വല്ല ഒഴിവും (അഥവാ നിരപരാധിത്വവും) ഉണ്ടോ?!!**

أَمْ يَقُولُونَ نَحْنُ جَمِيعٌ مُّنتَصِرٌ ﴿٤٤﴾

**《44》 അതല്ല, (നബിയേ) അവർ പറയുന്നുവോ: ഞങ്ങൾ സ്വരക്ഷാനടപടിയെടുക്കുന്ന (സുശക്തമായ) ഒരു സംഘക്കാരാകുന്നു എന്ന്?!**

《43》 أَكُفَّارُكُمْ നിങ്ങളുടെ (നിങ്ങളിലുള്ള ഈ) അവിശ്വാസികളോ خَيْرٌ ഉത്തമം, ശ്രേഷ്ഠമായവർ مِّنْ أُوْلَـٰٓئِكُمْ അക്കൂട്ടരെക്കാൾ أَمْ لَكُم അതല്ല (ഒരു പക്ഷേ) നിങ്ങൾക്കുണ്ടോ بَرَآءَةٌ വല്ല ഒഴിവും, നിരപരാധിത്തം فِى ٱلزُّبُرِ ഏടുകളിൽ (വേദഗ്രന്ഥങ്ങളിൽ) 《44》 أَمْ يَقُولُونَ അതല്ല (അതോ) അവർ പറയുന്നുവോ نَحْنُ ഞങ്ങൾ جَمِيعٌ ഒരു സംഘക്കാരാണ്, കൂട്ടരാണ് مُّنتَصِرٌ സ്വരക്ഷാനടപടി എടുക്കുന്ന, (സുശക്തമായ, പ്രതികാരശക്തിയുള്ള)

അല്ല, മേൽപ്രസ്താവിച്ച പൂർവ്വസമുദായക്കാരായ സത്യനിഷേധികളെക്കാൾ ശ്രേഷ്ഠൻമാരോ ഊക്കൻമാരോ അല്ല ഈ സത്യനിഷേധികൾ. ഇല്ല. സത്യനിഷേധികൾ നിരപരാധികളാണെന്നും, അവർക്ക് ശിക്ഷയിൽനിന്ന് ഒഴിവ് ലഭിക്കുമെന്നും ഏതെങ്കിലും ദൈവികഗ്രന്ഥങ്ങളിൽ വന്നിട്ടുമില്ല. ഇല്ല. അല്ലാഹുവിന്റെ ശിക്ഷയെ ചെറുത്തു നിൽക്കുവാനുള്ള ശക്തിയോ, അതിനു പ്രതികാരം ചെയ്യാനുള്ള കഴിവോ അതും ആ സംഘങ്ങൾക്ക് ഇല്ല. 'അതെ'എന്നോ 'ഉവ്വ്' എന്നോ ഈ ചോദ്യങ്ങൾക്ക് ഉത്തരം നൽകുവാൻ അവർക്ക് സാധിക്കയില്ല എന്ന് വ്യക്തം. അതിനാൽ അല്ലാഹു അവരെ ഇപ്രകാരം താക്കീത് ചെയ്യുന്നു:-

سَيُهْزَمُ ٱلْجَمْعُ وَيُوَلُّونَ ٱلدُّبُرَ ﴿٤٥﴾

**《45》 വഴിയെ (ആ) സംഘം പരാജയപ്പെടുത്തപ്പെടും; അവർ പിന്നോക്കം തിരിഞ്ഞോടുകയും ചെയ്യും.**

بَلِ ٱلسَّاعَةُ مَوْعِدُهُمْ وَٱلسَّاعَةُ أَدْهَىٰ وَأَمَرُّ ﴿٤٦﴾

**《46》 (അത്രയുമല്ല) പക്ഷേ, അന്ത്യഘട്ടമത്രെ അവരുടെ നിശ്ചിതസമയം. അന്ത്യഘട്ടമാകട്ടെ, ഏറ്റവും ആപൽക്കരമായതും, ഏറ്റവും കൈപ്പായ [അരോചകമായ]തുമാകുന്നു!**

---

《45》 سَيُهْزَمُ വഴിയെ പരാജയപ്പെടുത്തപ്പെടും ٱلْجَمْعُ (ആ) കൂട്ടം, സംഘം وَيُوَلُّونَ അവർ തിരിച്ചുപോകും ٱلدُّبُرَ പിൻപുറം 《46》 بَلِ ٱلسَّاعَةُ പക്ഷേ, അന്ത്യഘട്ടം مَوْعِدُهُمْ അവരുടെ നിശ്ചിത സമയമത്രെ وَٱلسَّاعَةُ അന്ത്യഘട്ടമാകട്ടെ أَدْهَىٰ ഏറ്റം ആപൽക്കരമായതാണ് وَأَمَرُّ ഏറ്റം കൈപ്പായതുമാണ്

---

ഇഹത്തിൽവെച്ച് താമസംവിനാ അവർക്ക് പരാജയം നേരിടുകയും, അവരുടെ സംരംഭത്തിൽ നിന്നെല്ലാം അവർ പിൻവാങ്ങേണ്ടിവരികയും ചെയ്യും. പക്ഷേ, അതുകൊണ്ടൊന്നും അവരുടെ ഭാഗ്യക്കേട് അവസാനിക്കുന്നില്ല. അവരുടെ യഥാർത്ഥ പ്രതിഫലം ലഭിക്കുവാൻ നിശ്ചയിക്കപ്പെട്ടിട്ടുള്ളത് അന്ത്യനാളിലാണ്. അന്നത്തെ അവരുടെ അനുഭവമാകട്ടെ, ഏറ്റമേറ്റം ആപൽക്കരവും അരോചകവുമായിരിക്കും.

ഇബ്നു അബ്ബാസ് (റ)ൽനിന്നുള്ള ഒരു ഹദീഥിന്റെ ചുരുക്കം ഇതാകുന്നു: ബദ്ർ യുദ്ധാവസരത്തിൽ നബി ﷺ പ്രാർത്ഥിക്കുകയുണ്ടായി: അല്ലാഹുവേ, നിന്റെ വാഗ്ദാനവും കരാറും പാലിക്കണേ, നീ ഉദ്ദേശിക്കുകയാണെങ്കിൽ ഇന്നത്തെ ദിവസത്തിനുശേഷം നീ ആരാധിക്കപ്പെടുകയുണ്ടാകയില്ല.ഇതുകേട്ട് അബൂബക്ർ (റ): നബിയേ, മതി, അവിടുന്ന് റബ്ബിനോട് കുറേ ഊന്നിച്ചോദിച്ചുപോയി എന്ന് പറ

ഞ്ഞുകൊണ്ട് നബിﷺയുടെ കൈപിടിച്ചു. അനന്തരം തിരുമേനി തമ്പിൽനിന്ന് ഈ വചനങ്ങൾ (45, 46) ഓതിക്കൊണ്ട് പുറത്തുവന്നു. (ബുഖാരി)

إِنَّ ٱلْمُجْرِمِينَ فِى ضَلَـٰلٍ وَسُعُرٍ ﴿٤٧﴾

**﴾47﴿ നിശ്ചയമായും, കുറ്റവാളികൾ വഴിപിഴവിലും, കിറുക്കിലുമാകുന്നു**

يَوْمَ يُسْحَبُونَ فِى ٱلنَّارِ عَلَىٰ وُجُوهِهِمْ ذُوقُوا۟ مَسَّ سَقَرَ ﴿٤٨﴾

**﴾48﴿ അവരുടെ മുഖങ്ങളിലായി അവർ നരകത്തിൽ വലിച്ചിഴക്കപ്പെടുന്ന ദിവസം (-അന്ന് പറയപ്പെടും): സക്വറി [നരകത്തി]ന്റെ ബാധയെ രുചിനോക്കിക്കൊള്ളുവിൻ!**

إِنَّا كُلَّ شَىْءٍ خَلَقْنَـٰهُ بِقَدَرٍ ﴿٤٩﴾

**﴾49﴿ നിശ്ചയമായും, എല്ലാ വസ്തുവുംതന്നെ, നാം ഒരു നിർണയപ്രകാരം [വ്യവസ്ഥയനുസരിച്ച്] സൃഷ്ടിച്ചിരിക്കുന്നു.**

---

﴾47﴿ إِنَّ ٱلْمُجْرِمِينَ നിശ്ചയമായും കുറ്റവാളികൾ فِى ضَلَـٰلٍ വഴിപിഴവിലാണ് وَسُعُرٍ ഭ്രമത്തിലും, ഭ്രാന്തിലും, ജ്വലിക്കുന്ന അഗ്നിയിലും, കിറുക്കിലും ﴾48﴿ يَوْمَ يُسْحَبُونَ അവർ വലിച്ചിഴക്കപ്പെടുന്ന ദിവസം فِى ٱلنَّارِ നരകത്തിൽ, തീയിൽ عَلَىٰ وُجُوهِهِمْ അവരുടെ മുഖങ്ങളിൽ ذُوقُوا۟ രുചി നോക്കുവിൻ, അനുഭവിക്കുവിൻ مَسَّ سَقَرَ സക്വറിന്റെ ബാധ, സ്പർശനം ﴾49﴿ إِنَّا നിശ്ചയമായും നാം كُلَّ شَىْءٍ എല്ലാ വസ്തുവെയും خَلَقْنَـٰهُ നാമതിനെ സൃഷ്ടിച്ചിരിക്കുന്നു بِقَدَرٍ ഒരു നിർണയം (കണക്ക്, ക്ലിപ്തം, വ്യവസ്ഥ) പ്രകാരം

---

നരകത്തിന് ക്വുർആനിൽ ഒന്നിലധികം പേരുകൾ ഉപയോഗിച്ച് കാണാം. അവയിൽ ഒന്നത്രെ سَقَر (സക്വർ) എന്ന പേരും. നരകത്തിന്റെ കഠോരതയും, ഭയങ്കരതകളും, കാണിക്കുന്ന വിശേഷ നാമങ്ങളാണ് അവയെല്ലാം. قَدْر (ക്വദ്ർ) എന്ന വാക്കിന് നിർണയം, തോത് കണക്ക്, വ്യവസ്ഥ, നിശ്ചയം എന്നൊക്കെ വാക്കർത്ഥം. ഉണ്ടായിക്കഴിഞ്ഞതും, ഉണ്ടാക്കുവാനിരിക്കുന്നതുമായ സകല വസ്തുക്കളുടെയും സ്രഷ്ടാവ് അല്ലാഹുവാണല്ലോ. (اللهُ خَالِقُ كُلِّ شَيْءٍ) എല്ലാ വസ്തുക്കളെയും- ചെറുതോ, വലുതോ സംസാരിക്കുന്നതോ അല്ലാത്തതോ, ചലിക്കുന്നതോ, ചലിക്കാത്തതോ, കഴിഞ്ഞതോ വരാനിരിക്കുന്നതോ, അറിയപ്പെട്ടതോ അറിയപ്പെടാത്തതോ എന്ന വ്യത്യാസമൊന്നും കൂടാതെ- അവൻ ഒരു നിശ്ചിത വ്യവസ്ഥയോടു കൂടിയാകുന്നു എല്ലാം സൃഷ്ടിച്ചിരിക്കുന്നത്. ഓരോന്നിന്റെയും യാഥാർത്ഥ്യം, ആകൃതി, പ്രകൃതി, സ്വഭാവം, വലുപ്പം, സമയം, സ്ഥലം,

പ്രവർത്തനം, നന്മ, തിന്മ തുടങ്ങിയ ഓരോ കാര്യവും ഇന്നിന്നപ്രകാരമെന്നുള്ള നിർണയവും വ്യവസ്ഥയും അവൻ മുമ്പേ നിശ്ചയിച്ചിട്ടുണ്ട്. അവ എപ്രകാരം ആവണം, ആവരുത്, ആയിരിക്കും, ആയിരിക്കുകയില്ല എന്നൊക്കെ അവന് അറിയുകയും ചെയ്യാം. അഥവാ ക്വദ്‌രിയ്യത്ത്മുതലായ തൽപരകക്ഷികൾ പറയുന്ന പോലെ, ചില പൊതുവ്യവസ്ഥകൾ മാത്രം നിശ്ചയിച്ചുകൊണ്ട് സൃഷ്ടിക്കുകയോ, സൃഷ്ടിച്ചതിന്റെശേഷം വ്യവസ്ഥ നിർണയിക്കുകയോ അല്ല ചെയ്തിരിക്കുന്നത്.

ഈ ആയത്തിന്റെ വ്യാഖ്യാനത്തിൽ, ഈ വിഷയകമായി വന്നിട്ടുള്ള മറ്റു ചില ആയത്തുകളെയും ഉദ്ധരിച്ചുകൊണ്ട് ഇബ്നു കഥീർ (റ) ചെയ്തിട്ടുള്ള ഒരു പ്രസ്താവന ഇവിടെ ഉദ്ധരിക്കുന്നത് നന്നായിരിക്കും. അദ്ദേഹം പറയുന്നു: ഇക്കാരണത്താലാണ് സൃഷ്ടിയുടെ മുമ്പുണ്ടായിട്ടുള്ള അല്ലാഹുവിന്റെ ക്വദ്ർ സ്ഥാപിക്കുന്നതിന് ഈ (49 -ാം) ആയത്ത് രേഖയായി സുന്നത്തിന്റെ ഉലമാക്കൾ സ്വീകരിക്കുന്നത്. ക്വദ്ർ എന്നാൽ, വസ്തുക്കൾ ഉണ്ടാകുന്നതിനു മുമ്പ് അല്ലാഹു അവയെപ്പറ്റി അറിയുകയും, അവയെ സൃഷ്ടിക്കുന്നതിനുമുമ്പ് അവയെ രേഖപ്പെടുത്തിവെക്കലുമാകുന്നു. ഈ ആയത്തും, അതിനോട് യോജിച്ച ആയത്തുകളും, സ്ഥിരപ്പെട്ട് വന്നിട്ടുള്ള ഹദീഥുകളും മുഖേന, സ്വഹാബികളുടെ അവസാന കാലത്ത് പൊട്ടിപ്പുറപ്പെട്ട ക്വദ്‌രിയ്യത്ത്എന്ന് കക്ഷികൾക്ക് അവർ ഖണ്ഡനം നൽകുകയും ചെയ്തിരിക്കുന്നു. ഈ വിഷയത്തെയും, ഈ വിഷയത്തിൽ വന്നിട്ടുള്ള ഹദീഥുകളെയും സംബന്ധിച്ച് ബുഖാരിയുടെ വ്യാഖ്യാനത്തിൽ *(*)* നാം വിസ്തരിച്ച് സംസാരിച്ചിട്ടുണ്ട്.

തുടർന്നുകൊണ്ട് അദ്ദേഹം ഈ ആയത്തുമായി ബന്ധപ്പെട്ട പല ഹദീഥുകളും ഉദ്ധരിച്ചിട്ടുണ്ട്. അവയിൽ ചിലതുമാത്രം ഇവിടെ ചൂണ്ടിക്കാട്ടുന്നു:

(1) അബൂഹുറയ്റഃ (റ) പറയുന്നു: ക്വുറൈശികൾ നബി ﷺ യുടെ അടുക്കൽ ക്വദ്റിനെപ്പറ്റി തർക്കിച്ചുകൊണ്ടുവരികയുണ്ടായി. അപ്പോൾ ഈ (48, 49) വചനങ്ങൾ അവതരിച്ചു. (അ; മു; തി)

(2) ഈ വചനങ്ങൾ ക്വദ്‌രിയ്യത്തിന്റെ (ക്വദ്റിനെ നിഷേധിക്കുന്ന കക്ഷിയുടെ) കാര്യത്തിലല്ലാതെ അവതരിച്ചിട്ടില്ല എന്ന് കാണിക്കുന്ന ഒരോ ഹദീഥുകൾ അഹ്മദ് (റ), ബസ്സാർ (റ), ഇബ്നു അബീഹാതിം (റ) എന്നിവരും ഉദ്ധരിച്ചിരിക്കുന്നു.

---

***(*) ഇമാം ഇബ്നു കഥീർ (റ) സഹീഹുൽ ബുഖാരിക്ക് ഒരു വ്യാഖ്യാനം എഴുതിയിട്ടുണ്ട്. അദ്ദേഹത്തിന്റെ വിലയേറിയ മറ്റ് പല ഗ്രന്ഥങ്ങളെയും പോലെ അതും നമ്മുടെ ഇടയിൽ അധികം പ്രചാരത്തിൽ വന്നിട്ടില്ലാത്തത് വമ്പിച്ചൊരു നഷ്ടം തന്നെയാകുന്നു.***

ഖദ്റിനെ സംബന്ധിച്ചും, അതിനെ നിഷേധിക്കുന്നവരെ സംബന്ധിച്ചും സവിസ്തരം വിവരിക്കുന്ന ഒരു നീണ്ട വ്യാഖ്യാനക്കുറിപ്പ് സൂ: ഹദീദിന്റെ അവസാനത്തിൽ നാം കൊടുക്കുന്നുണ്ട്. ഖദ്റിലുള്ള വിശ്വാസം ഈമാനിന്റെ ഒരു പ്രധാന ഘടകമായത്കൊണ്ടും, അതിന്റെ നിഷേധം ഇസ്‌ലാമിന്റെ പല മൗലിക സിദ്ധാന്തങ്ങളുടെയും നിഷേധത്തിന് കാരണമാകുന്നതാകകൊണ്ടും ആ കുറിപ്പ് വായനക്കാർ പ്രത്യേകം മനസ്സിരുത്തണമെന്ന് ഉണർത്തിക്കൊള്ളുന്നു. നമ്മുടെ ഈമാനിന് ഭംഗം നേരിടാതെ അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. آمين

وَمَآ أَمْرُنَآ إِلَّا وَٰحِدَةٌ كَلَمْحٍۭ بِٱلْبَصَرِ ﴿٥٠﴾

**﴾50﴿ നമ്മുടെ കൽപന ഒരേപ്രാവശ്യമല്ലാതെ (കൂടുതലൊന്നും)ഇല്ല; (അതെ) കണ്ണുകൊണ്ട് ഒന്ന് ഇമവെട്ടുന്നതുപോലെ. അത്രയും വേഗത്തിലായിരിക്കും.**

---

﴾50﴿ وَمَآ أَمْرُنَآ നമ്മുടെ കാര്യം (കല്പന) ഇല്ല (അല്ല) إِلَّا وَٰحِدَةٌ ഒന്നല്ലാതെ كَلَمْحٍ ഒരു ഇമ (മിഴി) വെട്ടൽപോലെ بِٱلْبَصَرِ കണ്ണുകൊണ്ട്

---

അല്ലാഹു ഏതൊരു കാര്യം ഉദ്ദേശിച്ചാലും അത് പ്രയോഗത്തിൽ വരുത്തുവാൻ അവന് ഒട്ടും പ്രയാസമില്ല. ഇന്ന കാര്യം ഉണ്ടാവണമെന്ന് ഒന്ന് കൽപിക്കുക മാത്രമേ വേണ്ടതുള്ളൂ. അതുണ്ടായിക്കൊള്ളും. കൽപന ആവർത്തിക്കുകയോ, കൂടുതൽ വല്ല ശ്രമവും ചെയ്യുകയോ ഒന്നും ആവശ്യമില്ല. അതെ, ഒന്ന് കണ്ണിമവെട്ടുന്ന അത്രയും വേഗത്തിൽ- ലവലേശം താമസം കൂടാതെ- അവന്റെ കാര്യങ്ങളെല്ലാം നടപ്പിൽവരും. സൂ: യാസീനിൽ അല്ലാഹു പറയുന്നു: إِنَّمَا أَمْرُهُ إِذَا أَرَادَ شَيْئًا الخ (അവൻ ഒരു കാര്യം ഉദ്ദേശിച്ചാൽ അതിനെക്കുറിച്ച് ഉണ്ടാകുക എന്ന് പറയുകയേ വേണ്ടതുള്ളൂ. അപ്പോഴേക്കും അതുണ്ടാകുന്നതാണ്.)

وَلَقَدْ أَهْلَكْنَآ أَشْيَاعَكُمْ فَهَلْ مِن مُّدَّكِرٍ ﴿٥١﴾

**﴾51﴿ (ഹേ, അവിശ്വാസികളേ) നിങ്ങളുടെ കക്ഷികളെ നാം നശിപ്പിച്ചു കളഞ്ഞിട്ടുണ്ട്. എന്നാൽ, ഓർമി(ച്ചു മനസ്സിലാ)ക്കുന്ന വല്ലവരും ഉണ്ടോ?!**

وَكُلُّ شَىْءٍ فَعَلُوهُ فِى ٱلزُّبُرِ ﴿٥٢﴾

**﴾52﴿ അവർ ചെയ്തിട്ടുള്ള എല്ലാ കാര്യവും ഏടുകളിലുണ്ട്.**

وَكُلُّ صَغِيرٍ وَكَبِيرٍ مُّسْتَطَرٌ ﴿٥٣﴾

**﴾53﴿ എല്ലാ ചെറുതും, വലുതും (ആയ കാര്യവും) എഴുതി രേഖപ്പെടുത്തപ്പെടുന്നതാകുന്നു.**

﴾51﴿ وَلَقَدْ أَهْلَكْنَآ തീർച്ചയായും നാം നശിപ്പിച്ചിട്ടുണ്ട് أَشْيَاعَكُمْ നിങ്ങളുടെ കക്ഷികളെ فَهَلْ എന്നാൽ ഉണ്ടോ مِن مُّدَّكِرٍ വല്ല ഉറ്റാലോചിക്കുന്നവരും, ഓർമിക്കുന്നവരായി ﴾52﴿ وَكُلُّ شَىْءٍ എല്ലാ കാര്യവും, വസ്തുവും فَعَلُوهُ അവർ ചെയ്തതായ فِى ٱلزُّبُرِ ഏടു(ഗ്രന്ഥം)കളിലുണ്ട് ﴾53﴿ وَكُلُّ صَغِيرٍ എല്ലാ ചെറുതും وَكَبِيرٍ വലുതും مُّسْتَطَرٌ രേഖപ്പെടുത്ത (എഴുത)പ്പെട്ടതാണ്, രേഖപ്പെടുത്തപ്പെടുന്നതാണ്

നിങ്ങളുടെ കക്ഷികൾഎന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം നിലവിലുള്ള സത്യനിഷേധികളെപ്പോലെ മുൻ സമുദായങ്ങളിൽ കഴിഞ്ഞുപോയ സത്യനിഷേധികളാകുന്നു. ഏടുകൾഎന്ന് പറഞ്ഞത് ഓരോരുത്തരുടെയും കർമങ്ങൾ രേഖപ്പെടുത്തിവെച്ചിട്ടുള്ള രേഖാഗ്രന്ഥങ്ങളെക്കുറിച്ചുമാണ്. അവരുടെ ഓരോരുത്തരുടെയും സകല ചെയ്തികളും ഒന്നൊഴിയാതെ പ്രത്യേകം പ്രത്യേകം ഏടുകളിൽ രേഖപ്പെടുത്തിവെച്ചിട്ടുണ്ട്. അതിന്റെ അടിസ്ഥാനത്തിൽ അവർ ചോദ്യംചെയ്യപ്പെടുകയും അവരുടെ മേൽ നടപടിയെടുക്കുകയും ചെയ്യും, നിസ്സാരമെന്നുവെച്ച എത്ര ചെറിയ കാര്യവും മനുഷ്യന്റെ കർമരേഖ (صحيفة الأعمال)കളിൽ രേഖപ്പെടുത്തിവെക്കാതിരിക്കുകയില്ല എന്നൊക്കെയാണ് 52, 53 വചനങ്ങളുടെ സാരം. ചെറുതും വലുതുമായ സർവ്വകാര്യങ്ങളും അല്ലാഹുവിന്റെ ജ്ഞാനരേഖയാകുന്ന ലൗഹുൽ മഹ്ഫൂദ്വ്( اللوح المحفوظ)ൽ അല്ലാഹു രേഖപ്പെടുത്തിവെച്ചിരിക്കുന്നു എന്നാണ് 53-ാം വചനത്തിന്റെ ഉദ്ദേശ്യമെന്നും ചില വ്യാഖ്യാതാക്കൾക്ക് അഭിപ്രായമുണ്ട്. ഒരു നബിവചനം ഇപ്രകാരം നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'ആഇശാ, നിസ്സാരങ്ങളായി ഗണിക്കപ്പെടുന്ന പാപങ്ങള നീ സൂക്ഷിക്കണം. കാരണം, അല്ലാഹുവിന്റെ ഭാഗത്തുനിന്ന് അവയെ അന്വേഷിക്കുന്ന ഒരാൾ ഉണ്ട്'. (ദാ. ന; ജ.) مستطر എന്ന വാക്കിന് രേഖപ്പെടുത്തപ്പെട്ടത്എന്ന് ഭൂതകാലരൂപത്തിലും, രേഖപ്പെടുത്തപ്പെട്ടത്എന്ന് വർത്തമാന- ഭാവികാലരൂപത്തിലും അർത്ഥം കൽപിക്കപ്പെടാവുന്നതാണെന്ന് സ്മരണീയമാണ്. 47-48 വചനങ്ങളിൽ കുറ്റവാളികളെ (المجرمين) സംബന്ധിച്ച് പ്രസ്താവിച്ചുവല്ലോ. എന്നാൽ, ഭയഭക്തൻമാരുടെ (المتقين) സ്ഥിതി എന്തായിരിക്കും? അതാണ് അടുത്ത വചനത്തിൽ പ്രസ്താവിക്കുന്നത്.

إِنَّ ٱلْمُتَّقِينَ فِى جَنَّٰتٍ وَنَهَرٍ ﴿٥٤﴾

**﴾54﴿ നിശ്ചയമായും, (സൂക്ഷ്മതയുള്ളവരായ) ഭയഭക്തന്മാർ, സ്വർഗങ്ങളിലും അരുവികളിലുമായിരിക്കും.**

فِى مَقْعَدِ صِدْقٍ عِندَ مَلِيكٍ مُّقْتَدِرٍۭ ﴿٥٥﴾

**﴾55﴿ (അതെ) സത്യത്തിന്റെ ആസ്ഥാനത്തിൽ. കഴിവുറ്റവനായ ഒരു രാജാധിപതിയുടെ അടുക്കൽ!**

إِنَّ ٱلْمُتَّقِينَ ﴿54﴾ നിശ്ചയമായും സൂക്ഷ്മതയുള്ളവർ, ഭയഭക്തൻമാർ فِي جَنَّـٰتٍ സ്വർഗങ്ങളിലായിരിക്കും وَنَهَرٍ അരുവി (നദി)കളിലും ﴿55﴾ فِي مَقْعَدِ ഇരിപ്പിടത്തിൽ (ആസ്ഥാനത്തിൽ) صِدْقٍ സത്യത്തിന്റെ عِندَ مَلِيكٍ ഒരു രാജാധിപതിയുടെ (രാജാ വായുള്ളവന്റെ) അടുക്കൽ مُّقْتَدِرٍ കഴിവുറ്റവനായ

അതെ, സത്യസാക്ഷ്യംവഹിച്ച് സത്യത്തിന്റെ കീർത്തിമുദ്ര സമ്പാദിച്ച് സത്യത്തിന്റെ ആസ്ഥാനപദവി നേടിയ ആ മഹാഭാഗ്യവാൻമാർക്ക് അവരുടെ സങ്കേതമായ സ്വർഗത്തിൽ ലഭിക്കുന്ന അയൽപക്കം, ഹാ! സർവ്വശക്തനായ രാജാധിരാജനായ അല്ലാഹുവിന്റേതായിരിക്കും. അവന്റെ പ്രീതിയും പൊരുത്തവുമാണ് എല്ലാറ്റിലും ഉപരിയായത്. (المتقين) ഇങ്ങനെയുള്ള മഹാനുഭാവൻമാരിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ. ആമീൻ.

سورة الرحمن

# 55. സൂറതുർറഹ്മാൻ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 78 - വിഭാഗം (റുകൂഉ്) 3

വിശുദ്ധ ഖുർആനിലെ സൂറത്തുകൾ പരിശോധിച്ചാൽ മിക്ക സൂറത്തുകൾക്കും അതിന്റേതായ ചില പ്രത്യേകതകൾ കാണുവാൻ കഴിയും. പക്ഷേ, എല്ലാം എല്ലാവർക്കും മനസ്സിലാക്കുവാൻ കഴിഞ്ഞെന്ന് വരികയില്ല. ഖുർആനെ സംബന്ധിച്ച അറിവും ആസ്വാദനവും അനുസരിച്ച് ഓരോരുത്തനും അത് മനസ്സിലാക്കുവാൻ സാധിക്കുമെന്ന് മാത്രം. എന്നാൽ, ഈ അദ്ധ്യായത്തെ സംബന്ധിച്ചിടത്തോളം അതിന്റേതായ ചില പ്രത്യേകതകൾ പ്രത്യക്ഷത്തിൽതന്നെ ആർക്കും കണ്ടറിയുവാൻ സാധിക്കുന്നു. വിഷയത്തിന്റെ ഗൗരവത്തോടൊപ്പം തന്നെ ആസ്വാദനരസം, പാരായണഭംഗി, ശ്രവണസുഖം, അത്യാകർഷകമായ പ്രതിപാദനരീതി ആദിയായ വശങ്ങളിൽ സൂ: റഹ്മാന്റെ സവിശേഷത പ്രസിദ്ധമാണ്. പാരായണവേളയിലും, ശ്രവണവേളയിലും രോമാഞ്ചം ഉണ്ടാക്കുന്നതും, ഹൃദയത്തിന് നടുക്കം ബാധിക്കുന്നതുമായ ഒരു വചനമത്രെ മുപ്പത്തിഒന്ന് പ്രാവശ്യം മനുഷ്യരെയും ജിന്നുകളെയും അഭിമുഖീകരിച്ചുകൊണ്ട് ആവർത്തിച്ച് പറയപ്പെട്ടിട്ടുള്ള ഇതിലെ ഒരു സൂക്തം (فَبِأَيِّ الاٰءِ رَبِّكُمَا تُكَذِّبَان) അത് കേൾക്കുമ്പോൾ സംഗീതരസവും, നീട്ടി ഓതുമ്പോൾ ഗാനമാധുര്യവും അനുഭവപ്പെടുന്നു. അതേ അവസരങ്ങളിൽ, അതിലടങ്ങിയ ഗൗരവമേറിയ ചോദ്യവും, അതിന്റെ അർത്ഥവ്യാപ്തിയും ഹൃദയമുള്ള ഓരോരുത്തനെയും ചിന്തിപ്പിക്കുന്നതുമാണ്. അല്ലാഹുവിന്റെ മുമ്പിൽ സാഷ്ടാംഗം അർപ്പിച്ചു മുപ്പത്തിഒന്നുവട്ടം നന്ദി രേഖപ്പെടുത്തുവാൻ അതവനെ നിർബന്ധിക്കുന്നത് കാണാം. عَرُوسُ الْقُرْآن (ഖുർആനിലെ നവവധു) എന്നൊരു ബഹുമതിപ്പേർ ഈ അദ്ധ്യായത്തിന് പറയപ്പെടാറുള്ളതിന് കാരണം ഇതിൽനിന്നെല്ലാം ഊഹിക്കാമല്ലോ.

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

ٱلرَّحْمَـٰنُ ﴿١﴾

**《1》 പരമകാരുണികൻ!**

عَلَّمَ ٱلْقُرْءَانَ ﴿٢﴾

**《2》 അവൻ ഖുർആൻ പഠിപ്പിച്ചു.**

خَلَقَ ٱلْإِنسَـٰنَ ﴿٣﴾ ﴾3﴿ അവൻ മനുഷ്യനെ സൃഷ്ടിച്ചു.

عَلَّمَهُ ٱلْبَيَانَ ﴿٤﴾ ﴾4﴿ അവൻ അവന്ന് വിവരണം പഠിപ്പിച്ചു.

---

﴾1﴿ ٱلرَّحْمَـٰنُ പരമകാരുണികൻ ﴾2﴿ عَلَّمَ അവൻ പഠിപ്പിച്ചു ٱلْقُرْءَانَ ക്വുർആനെ ﴾3﴿ خَلَقَ അവൻ സൃഷ്ടിച്ചു ٱلْإِنسَـٰنَ മനുഷ്യനെ ﴾4﴿ عَلَّمَهُ അവൻ അവന്ന് പഠിപ്പിച്ചു ٱلْبَيَانَ വിവരണം (മനസ്സിലുള്ളത് വിവരിക്കൽ), സംസാരം

---

അല്ലാഹുവിന്റെ ഉൽകൃഷ്ടനാമത്തിൽ അല്ലാഹു എന്ന തിരുനാമത്തെക്കഴിച്ചാൽ ഏറ്റവും മഹത്തായ ഒരു നാമവിശേഷണമത്രെ അർറഹ്മാൻ(الرحمن). കാരുണ്യത്തിന്റെ പാരമ്യമുള്ളവൻ, അഥവാ പരമകാരുണികൻ എന്നർത്ഥം. മറ്റൊരു വിശേഷണം കൂടാതെ, 'അല്ലാഹു'എന്ന നാമംപോലെ ഇ ൗ നാമവും സ്വതന്ത്രമായിത്തന്നെ പലേടത്തും ക്വുർആനിൽ അവന് ഉപയോഗിക്കപ്പെട്ടു കാണാം. ഈ രണ്ട് നാമങ്ങളും അല്ലാഹുവിനല്ലാതെ മറ്റാർക്കും നാമങ്ങളായോ വിശേഷണങ്ങളായോ ഉപയോഗിക്കപ്പെടാറില്ല. *(*)*

അല്ലാഹുവിന്റെ കാരുണ്യത്തിന്റെ അതിമഹത്തായ മൂന്ന് ഉദാഹരണങ്ങൾ ഈ വചനങ്ങളിൽ അല്ലാഹു എടുത്തുകാട്ടുന്നു: (1)ക്വുർആൻ പഠിപ്പിച്ചത്. (2) മനുഷ്യനെ സൃഷ്ടിച്ചത്. (3) അവന് വിവരണം പഠിപ്പിച്ചത്. അഥവാ മനസ്സിലുള്ള ആശയങ്ങളും വിചാരവികാരങ്ങളും സംസാരം മുഖേന അന്യരെ വ്യക്തമായി അറിയിക്കുവാനുള്ള കഴിവ് നൽകിയത്. ഇവക്ക് പുറമെ തുടർന്നുള്ള വചനങ്ങളിൽ മറ്റ് പല അനുഗ്രഹങ്ങളെക്കുറിച്ചും പ്രസ്താവിക്കുന്നുമുണ്ട്. എന്നാൽ, സ്വാഭാവികമായി നോക്കുമ്പോൾ, മനുഷ്യനെ സൃഷ്ടിച്ചത് ഒന്നാമതായും, വിവരണത്തിന് കഴിവ് നൽകിയത് രണ്ടാമതായും, ക്വുർആൻ പഠിപ്പിച്ചത് അവസാനത്തേതായും പറയേണ്ടതായിരുന്നുവെന്ന് തോന്നിയേക്കാം. പക്ഷേ, മറ്റ് ചില വസ്തുതകൾ ആലോചിക്കേണ്ടതുണ്ട്. മനുഷ്യൻ എത്ര ഉൽകൃഷ്ടസൃഷ്ടിയായിട്ടാണ് സൃഷ്ടിക്കപ്പെട്ടിട്ടുള്ളതെങ്കിലും അവൻ സൃഷ്ടിക്കപ്പെട്ടിട്ടില്ലായിരുന്നുവെങ്കിൽ അവനെ സംബന്ധിച്ചിടത്തോളം ലാഭനഷ്ടങ്ങളായി യാതൊന്നും പരിഗണിക്കപ്പെടുവാനുണ്ടായിരിക്കയില്ല. എനി, അവൻ സൃഷ്ടിക്കപ്പെടുകയും, അതേസമയത്ത് ഇതരജീവികളെപ്പോലെ അവനും ഒരു മൂകജീവിയായിത്തീരുകയുമാണ് ചെയ്തിരുന്നതെങ്കിൽ, അവയെപ്പോലെ അവനും ജീവിതലക്ഷ്യമായി ഒന്നും ഉണ്ടാ

---

***(*)* 'പുരോഗമന'ത്തിന്റെ പേരിൽ എല്ലാ സനാതന തത്വങ്ങളും അവഗണിക്കപ്പെട്ടുകൊണ്ടിരിക്കുന്ന ഇക്കാലത്ത് ഇപ്പറഞ്ഞതിന് അപവാദമായി ചില മുസ്‌ലിംകളുടെ പേരുകളിലോ മറ്റോ വല്ല ഉദാഹരണവും കണ്ടേക്കാമെങ്കിൽ അതിലത്ഭുതപ്പെടുവാനില്ല.***

യിരിക്കയില്ല. മനുഷ്യൻ സൃഷ്ടിക്കപ്പെടുകയും ഇതരസൃഷ്ടിവർഗങ്ങൾക്കില്ലാത്ത പ്രകൃതിവിശേഷങ്ങളാൽ അവൻ അനുഗ്രഹിക്കപ്പെടുകയും ചെയ്തിട്ടുള്ള സ്ഥിതിക്ക് അവന്റെ മരണംവരെയുള്ള ഭൗതികജീവിതം സമാധാനപരവും അതിനുശേഷമുള്ള അറ്റമില്ലാത്ത പരലോകജീവിതം വിജയകരവും ആയിത്തീരുകയാണ് അവന്റെ ഏറ്റവും വലിയ ആവശ്യം. അതിലപ്പുറം പ്രാധാന്യമർഹിക്കുന്ന ഒരു കാര്യവും അവനെ സംബന്ധിച്ചിടത്തോളം ഊഹിക്കുവാൻ പോലുമില്ല. ഈ ജീവിതലക്ഷ്യം സാക്ഷാൽകൃതമാകുവാനുള്ള യഥാർത്ഥ മാർഗമേതാണെന്ന് മനുഷ്യന് അവന്റെ സൃഷ്ടിയും പ്രകൃതിയും പ്രദാനം ചെയ്ത സ്രഷ്ടാവിൽനിന്നു തന്നെ ലഭിക്കേണ്ടിയിരിക്കുന്നു. ആ മാർഗമത്രെ വിശുദ്ധ ക്വുർആൻവഴി അല്ലാഹു മനുഷ്യവർഗത്തിന് പ്രദാനം ചെയ്തിരിക്കുന്നത്. ഈ നിലക്ക് ക്വുർആനാകുന്ന അനുഗ്രഹം മറ്റുള്ളവയെക്കാൾ മുൻഗണന അർഹിക്കുന്നുവെന്ന് വ്യക്തമാണല്ലൊ.

عَلَّمَ الْقُرْآن (ക്വുർആൻ പഠിപ്പിച്ചു) എന്ന് പറഞ്ഞതിന്റെ താൽപര്യം, അത് വായിക്കുവാൻ പഠിപ്പിച്ചു- അഥവാ അതിനുള്ള അക്ഷരാഭ്യാസം നൽകി- എന്ന് മാത്രമല്ല, അതോടൊപ്പം അത് ഗ്രഹിക്കുവാനും അതിന്റെ സന്ദേശങ്ങൾ പ്രായോഗികമാക്കുവാനും വേണ്ടുന്ന കഴിവും സാഹചര്യങ്ങളും അവൻ സജ്ജമാക്കിക്കൊടുത്തിട്ടുള്ളതിനെയും ആ വാക്യം അനുസ്മരിപ്പിക്കുന്നു. ഈ വാക്യത്തിന് വായന പഠിപ്പിച്ചുഎന്ന് ചിലർ അർത്ഥം കൽപ്പിച്ചു കാണുന്നു. قُرْآن എന്ന് വാക്കിന് ഭാഷയിൽ വായന എന്നുതന്നെയാണർത്ഥം. പക്ഷേ, മറ്റ് ചില കാര്യങ്ങൾ ആലോചിക്കുമ്പോൾ ഇവിടെ ഈ അർത്ഥം ശരിയല്ലെന്നാണ് മനസ്സിലാകുന്നത്.

(1) ഇവിടെ الْ (അൽ) എന്ന അവ്യയം ചേർത്തുകൊണ്ട് الْقُرْآن (അൽക്വുർആൻ) എന്നാണ് അല്ലാഹു പറഞ്ഞിരിക്കുന്നത്. 'അൽക്വുർആൻ'എന്ന് പറയുമ്പോൾ അതുകൊണ്ട് ക്വുർആനാകുന്ന വേദഗ്രന്ഥമാണ് ക്വുർആനിലും മറ്റും ഉദ്ദേശിക്കപ്പെടാറുള്ളത്. വായന എന്ന അർത്ഥം ഭാഷയിൽ ഈ വാക്കിനുണ്ടെങ്കിലും ആ അർത്ഥത്തിൽ അത് പതിവായി ഉപയോഗിക്കാറില്ല. ഉപയോഗിക്കുമ്പോൾ ഈ അവ്യയം ചേർക്കാറുമില്ല. ഏറ്റവുമധികം വായിക്കപ്പെടുന്നതും, വായിക്കപ്പെടേണ്ടതുമായ ഗ്രന്ഥമെന്ന നിലക്കാണ്, അൽക്വുർആൻഎന്ന് ഇ ൗ വിശുദ്ധ ഗ്രന്ഥത്തിന് പേർ വന്നിട്ടുള്ളതും. ഏതെങ്കിലും ഒരു സാമാന്യനാമ (النكرة)ത്തോട് ال ചേർത്ത് പറഞ്ഞാൽ അത് ഒരു പ്രത്യേക നാമം (المعرفة) ആയിത്തീരുമെന്നത് അറബി ഭാഷയുടെ വ്യാകരണ നിയമത്തിൽപെട്ടതാണ്. * അതുകൊണ്ട് 'അൽ

---

**** ഒരു സാമാന്യനാമംകൊണ്ട് ഒരു പ്രത്യേക വസ്തുവെ ഉദ്ദേശിക്കുമ്പോൾ ഇംഗ്ലീഷിൽ The എന്ന അവ്യയം ചേർക്കാറുള്ളതുപോലെ അറബിയിൽ അതിനുപകരം ചേർക്കാറുള്ള അവ്യയമാണ് ال. ഈ അവ്യയം ചേർത്തുകൊണ്ട് വായന എന്ന അർത്ഥത്തിൽ ഈ വാക്ക് ( الْقُرْآن എന്ന്) ക്വുർആനിൽ ഉപയോഗിച്ചു കാണുന്നില്ല. എന്നാൽ അമ്പതോളം സ്ഥലത്ത് ക്വുർആനെ ഉദ്ദേശിച്ചുതന്നെ الْقُرْآن എന്ന് പറഞ്ഞിട്ടുമുണ്ട്.***

ക്വുർആൻ' എന്ന് പറയുമ്പോഴെല്ലാം -പ്രത്യേക തടസ്സം ഇല്ലാത്തപക്ഷം- ക്വുർആനാകുന്ന വേദഗ്രന്ഥം തന്നെയായിരിക്കും ഉദ്ദേശ്യമെന്ന് കരുതേണ്ടതാകുന്നു.

2) വായന പഠിപ്പിച്ചതിലും ഉപരിയായ അനുഗ്രഹമാണ് ക്വുർആൻ പഠിപ്പിച്ചതെന്ന് വ്യക്തമാകുന്നു. കാരണം, ക്വുർആൻ പഠിപ്പിച്ചുവെന്ന് പറയുമ്പോൾ അതിൽ വായനയാകുന്ന അനുഗ്രഹത്തിന് പുറമെ വേറെയും അനുഗ്രഹങ്ങൾ അടങ്ങുന്നുവല്ലോ.

വായന പഠിപ്പിച്ചു എന്ന് ഇവിടെ അർത്ഥം കൽപ്പിക്കുന്നവർ അതിന് പറയുന്ന ന്യായം ഇതാണ്: 'പൊതുവിൽ മനുഷ്യരെക്കുറിച്ചും അല്ലാഹു അവർക്ക് ചെയ്തുകൊടുത്ത അനുഗ്രഹങ്ങളെക്കുറിച്ചുമാണ് അല്ലാഹു ഇവിടെ പ്രതിപാദിക്കുന്നത്. അഥവാ മനുഷ്യരിൽ ഒരു പ്രത്യേക വിഭാഗക്കാരായ മുസ്‌ലിംകളെക്കുറിച്ചല്ല. എന്നിരിക്കെ, ക്വുർആൻ പഠിപ്പിച്ചുവെന്ന് ഇവിടെ അർത്ഥം കൽപിക്കുവാൻ നിവൃത്തിയില്ല'.ഇ ൗ ന്യായീകരണവും ശരിയല്ല. കാരണം:

(1) മനുഷ്യരെപ്പറ്റി ഇവിടെ പൊതുവിൽ പ്രസ്താവിക്കാൻ തുടങ്ങിയത് 3-ാം വചനത്തിൽ خَلَقَ الإِنْسَان (മനുഷ്യനെ സൃഷ്ടിച്ചു) എന്നത് മുതൽക്കാണ്. 4-ാം വചനത്തിൽ മനുഷ്യനെ ചൂണ്ടിക്കൊണ്ട് عَلَّمَهُ الْبَيَان (അവന് വിവരണം പഠിപ്പിച്ചു) എന്നും പറഞ്ഞു. ഈ രണ്ടുകാര്യങ്ങളും പൊതുവിൽ മനുഷ്യരെക്കുറിച്ചു തന്നെ എന്നതിൽ സംശയമില്ല. പക്ഷേ, عَلَّمَ الْقُرْآن (ക്വുർആൻ പഠിപ്പിച്ചു) എന്ന വാക്യം ഇതിന് മുമ്പുള്ള 2-ാം വചനമായിട്ടാണിരിക്കുന്നത്. അതിലാകട്ടെ, ക്വുർആൻ പഠിപ്പിച്ചു എന്നല്ലാതെ ആർക്ക് പഠിപ്പിച്ചു എന്ന് വ്യക്തമാക്കപ്പെട്ടിട്ടുമില്ല. ആ സ്ഥിതിക്ക് ആ വചനം മുസ്‌ലിംകളെ മാത്രം ഉദ്ദേശിച്ചാകുന്നതിനും, തുടർന്നുള്ള വചനങ്ങൾ പൊതുവിൽ മനുഷ്യരെക്കുറിച്ചാകുന്നതിനും വിരോധമില്ലല്ലോ. ക്വുർആൻ പഠിപ്പിക്കുകയെന്ന അനുഗ്രഹം- ഇവർ കരുതുന്നതുപോലെ- മുസ്‌ലിംകൾക്ക് മാത്രം നൽകപ്പെട്ട ഒരു അനുഗ്രഹമല്ല. ആണെന്ന സങ്കൽപത്തിലാണ്താനും ഇപ്പറഞ്ഞത്.

(2) ക്വുർആൻ പഠിപ്പിച്ചു എന്ന് പറഞ്ഞത് ക്വുർആൻ വായിക്കുവാൻ പഠിപ്പിച്ചു എന്ന അർത്ഥത്തിലാകുവാൻ നിവൃത്തിയില്ല. എത്രയോ അമുസ്‌ലിംകൾ ക്വുർആൻ വായിക്കുവാൻ കഴിയുന്നവരുണ്ട്. മുസ്‌ലിംകളിൽ അത് വായിക്കാൻ കഴിയാത്തവരുമുണ്ട്. വായിക്കുന്നവരിൽ ക്വുർആനെ അംഗീകരിക്കാത്തവരും, അംഗീകരിച്ചവരിൽ അത് വായിക്കുവാൻ കഴിയാത്തവരും ഉണ്ടെന്നുള്ളതും നിഷേധിക്കാവതല്ല. എനി, വായന എന്ന് ഇവിടെ ക്വുർആനിനു അർത്ഥം നൽകിയാൽപോലും. മുസ്‌ലിംകളും മുസ്‌ലിംകളല്ലാത്തവരുമായ മനുഷ്യരെല്ലാം വായന പഠിച്ചവരാണോ? അതുമല്ല. വാസ്തവത്തിൽ മനുഷ്യന്റെ നന്മക്ക് നിദാനമായ മാർഗങ്ങൾ വിവരിക്കുന്ന ആ ഗ്രന്ഥം അവതരിപ്പിച്ചതിനെയും, അത് പഠിക്കുവാനും ഗ്രഹിക്കുവാനും മനുഷ്യന് കഴിയുമാറാക്കിയതിനെയും ഉദ്ദേശിച്ചുകൊ

ണ്ടാണ് അല്ലാഹു ഇവിടെ ക്വുർആൻ പഠിപ്പിച്ചു എന്ന് പറഞ്ഞിരിക്കുന്നത്. അതേ സമയത്ത് മുസ്ലിംകളെന്ന പ്രത്യേക വിഭാഗത്തെ മാത്രം ലക്ഷ്യം വെച്ചുകൊണ്ടാണോ ക്വുർആൻ അവതരിച്ചിരിക്കുന്നത്? ഒരിക്കലുമല്ല. അത് മനുഷ്യലോകത്തെ ആകമാനം ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. ആ അനുഗ്രഹം എല്ലാവരും ഉപയോഗപ്പെടുത്തുന്നുണ്ടോ ഇല്ലയോ എന്നുള്ളത് വേറെ വിഷയമത്രെ. എന്നിരിക്കെ, ആ വാക്യത്തിന് ക്വുർആനാകുന്ന വേദഗ്രന്ഥം പഠിപ്പിച്ചു എന്ന് അർത്ഥം കൽപിച്ചാലും അത് പൊതുവിൽ മനുഷ്യർക്ക് ലഭിച്ച അനുഗ്രഹം അല്ലാതായിത്തീരുന്നില്ല. الله أعلم

ٱلشَّمْسُ وَٱلْقَمَرُ بِحُسْبَانٍ ﴿٥﴾

**﴾5﴿ സൂര്യനും ചന്ദ്രനും ഒരു കണക്കനുസരിച്ചാകുന്നു (നിലകൊള്ളുന്നത്.)**

وَٱلنَّجْمُ وَٱلشَّجَرُ يَسْجُدَانِ ﴿٦﴾

**﴾6﴿ ചെടി (അഥവാ വള്ളി)യും വൃക്ഷവും സുജൂദ് [സാഷ്ടാംഗ നമസ്കാരം] ചെയ്യുന്നു.**

---

﴾5﴿ ٱلشَّمْس സൂര്യൻ وَٱلْقَمَرُ ചന്ദ്രനും بِحُسْبَان ഒരു കണക്കനുസരിച്ചാകുന്നു ﴾6﴿ وَٱلنَّجْم ചെടി, വള്ളി, നക്ഷത്രം وَٱلشَّجَرُ വൃക്ഷവും يَسْجُدَان രണ്ടും സുജൂദ് ചെയ്യുന്നു.

---

സൂര്യചന്ദ്രൻമാരുടെ ചലനം, ഗതി, ഭ്രമണം, വലുപ്പം, അകലം, ചൂട്, തണുപ്പ് തുടങ്ങിയ എല്ലാമെല്ലാം ഒരു കൃത്യമായ അളവും കണക്കും അനുസരിച്ചാണ് അല്ലാഹു നിശ്ചയിച്ചിരിക്കുന്നത്. അവയിൽ ഏതെങ്കിലുമൊന്ന് ആ കണക്ക് തെറ്റിക്കൊണ്ടായിരുന്നുവെങ്കിൽ നിശ്ചയമായും ഈ ലോകഗതിതന്നെ മറ്റൊന്നായി മാറുമായിരുന്നു. ശാസ്ത്രജ്ഞൻമാരെല്ലാം യോജിക്കുന്ന ഒരു വാസ്തവമത്രെ ഇത്. نَجْم(നജ്മ്) എന്ന വാക്കിന് നക്ഷത്രം, ചെടി, വള്ളി, തൈഎന്നീ അർത്ഥങ്ങളുണ്ട്. സൂര്യനെയും ചന്ദ്രനെയും പറഞ്ഞതിന്റെ തുടർച്ചയായി നജ്മിനെയും പറഞ്ഞിരിക്കകൊണ്ട് നക്ഷത്രം എന്നും, തുടർന്ന് പറയപ്പെട്ടിട്ടുള്ളത് വൃക്ഷം (الشَّجَرُ) ആകകൊണ്ട് ചെടി അല്ലെങ്കിൽ വള്ളി എന്നും ഇവിടെ ഉദ്ദേശിക്കപ്പെടുവാൻ സാധ്യതയുണ്ട്. വ്യാഖ്യാതാക്കൾ രണ്ടും സ്വീകരിച്ചിട്ടുണ്ട് താനും. സസ്യങ്ങളും വൃക്ഷങ്ങളും മാത്രമല്ല, ആകാശഭൂമികളിലുള്ള എല്ലാ വസ്തുക്കളും അല്ലാഹുവിന് സാഷ്ടാംഗ നമസ്കാരവും കീർത്തനവും നടത്തുന്നുണ്ടെന്ന് ഒന്നിലധികം വചനങ്ങളിൽ ക്വുർആൻ പ്രസ്താവിച്ചിരിക്കുന്നു. ഓരോന്നും അതാതിൽ നിന്നും അല്ലാഹു ഉദ്ദേശിച്ചപ്രകാരം അവ നടത്തുന്നുവെന്നല്ലാതെ നമുക്ക് അതിന്റെ രൂപം നിർണയിക്കുക സാദ്ധ്യമല്ല. ഇത് സംബന്ധിച്ച് സൂ: അൻബിയാഅ് 79; സൂ: ഹജ്ജ് 18; സൂ: നൂർ 41 മുതലായ സ്ഥലങ്ങളിൽ നാം വിവരിച്ചത് ഓർക്കുക.

وَٱلسَّمَآءَ رَفَعَهَا وَوَضَعَ ٱلْمِيزَانَ ﴿٧﴾

《7》 ആകാശത്തെ അവൻ ഉയർത്തിയുണ്ടാക്കുകയും, തുലാസ്സ് സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു.

أَلَّا تَطْغَوْا۟ فِى ٱلْمِيزَانِ ﴿٨﴾

《8》 നിങ്ങൾ തുലാസ്സിൽ [തൂക്കത്തിൽ] ക്രമം തെറ്റാതിരിക്കുന്നതിന്.

وَأَقِيمُوا۟ ٱلْوَزْنَ بِٱلْقِسْطِ وَلَا تُخْسِرُوا۟ ٱلْمِيزَانَ ﴿٩﴾

《9》നിങ്ങൾ നീതിമുറയനുസരിച്ച് തൂക്കം നിലനിറുത്തുവിൻ. തുലാസ്സ് (അഥവാ തൂക്കം)നിങ്ങൾ നഷ്ടം വരുത്തുകയും അരുത്.

---

《7》 وَٱلسَّمَآءَ ആകാശത്തെ رَفَعَهَا അതിനെ അവൻ ഉയർത്തിയിരിക്കുന്നു وَوَضَعَ സ്ഥാപിക്കുക (വെക്കുക)യും ചെയ്തിരിക്കുന്നു ٱلْمِيزَانَ തുലാസ് 《8》 أَلَّا تَطْغَوْا۟ നിങ്ങൾ ക്രമം തെറ്റാതിരിക്കുവാൻ, അതിരു വിടാതിരിക്കുന്നതിന് فِى ٱلْمِيزَانِ തുലാസിൽ 《9》 وَأَقِيمُوا۟ നിങ്ങൾ നിലനിറുത്തുക ٱلْوَزْنَ തൂക്കം بِٱلْقِسْطِ നീതിമുറപ്രകാരം وَلَا تُخْسِرُوا۟ നിങ്ങൾ നഷ്ടം വരുത്തരുത് ٱلْمِيزَانَ തുലാസ്സ് (തുലാസിൽ)

---

സൂ: ഹദീദിൽ അല്ലാഹു പറയുന്നു:
ولقد أرسلنا رسلنا بالبينات وانزلنا معهم الكتاب والميزان ليقوم الناس بالقسط – الحديد ٢٥ (തീർച്ചയായും നാം, വ്യക്തമായ തെളിവുകളുമായി നമ്മുടെ റസൂലുകളെ അയച്ചിരിക്കുന്നു. മനുഷ്യർ നീതിമുറപ്രകാരം നിലകൊള്ളുവാൻ വേണ്ടി അവരോടൊപ്പം നാം വേദഗ്രന്ഥവും തുലാസ്സും ഇറക്കിയിരിക്കുന്നു.) അല്ലാഹുവിന്റെ നീതിന്യായവ്യവസ്ഥയാകുന്ന ഈ തുലാസ്സ് തന്നെയാണ് 7 ഉം 8 ഉം വചനങ്ങളിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നതും. ആ നീതിന്യായവ്യവസ്ഥകളിൽ ഒന്നത്രെ തൂക്കത്തിൽ സത്യവും നീതിയും പാലിക്കണം, അതിൽ ജനങ്ങളെ കബളിപ്പിക്കുവാൻ പാടില്ല എന്നുള്ള വ്യവസ്ഥയും. ഇതിനെക്കുറിച്ചാണ് 9-ാം വചനത്തിൽ പ്രസ്താവിച്ചിരിക്കുന്നത്.

وَٱلْأَرْضَ وَضَعَهَا لِلْأَنَامِ ﴿١٠﴾

《10》 ഭൂമിയെ അവൻ സൃഷ്ടികൾക്കുവേണ്ടി സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു.

فِيهَا فَٰكِهَةٌ وَٱلنَّخْلُ ذَاتُ ٱلْأَكْمَامِ ﴿١١﴾

《11》 അതിൽ പഴവർഗമുണ്ട്; പാളകളുള്ള ഈത്തപ്പനകളുമുണ്ട്.

وَٱلْحَبُّ ذُو ٱلْعَصْفِ وَٱلرَّيْحَانُ ﴿١٢﴾

﴾12﴿ വൈക്കോലുള്ള ധാന്യ (വർഗ)വും, സുഗന്ധച്ചെടിയും ഉണ്ട്.

---

﴾10﴿ وَٱلْأَرْضَ ഭൂമിയെ وَضَعَهَا അതിനെ അവൻ വെച്ചിരിക്കുന്നു (സ്ഥാപിച്ചിരിക്കുന്നു) لِلْأَنَامِ സൃഷ്ടികൾക്ക് (ജീവികൾക്ക്) വേണ്ടി ﴾11﴿ فِيهَا അതിലുണ്ട് فَٰكِهَةٌ പഴവർഗം, സുഖഭോജ്യവസ്തു وَٱلنَّخْلُ ഈത്തപ്പനയും ذَاتُ ٱلْأَكْمَامِ പോള(പാള) കളുള്ള ﴾12﴿ وَٱلْحَبُّ ധാന്യവും ذُو ٱلْعَصْفِ വൈക്കോൽ (ഓല) ഉള്ളതായ وَٱلرَّيْحَانُ സുഗന്ധച്ചെടിയും, രുചികരമായ ഭക്ഷ്യവസ്തുവും

---

الْأَنَام (അനാം) എന്നാൽ സൃഷ്ടികൾ, അഥവാ മനുഷ്യനടക്കമുള്ള എല്ലാ ജീവികളുമാകുന്നു. പൂക്കളെയും, ഫലങ്ങളെയും പൊതിഞ്ഞുനിൽക്കുന്ന പോളകൾക്കും, കുലകളെ പൊതിഞ്ഞു നിൽക്കുന്ന പാളകൾക്കുമാണ് أَكْمَام (അക്മാം) എന്ന് പറയുന്നത്. ഫലവൃക്ഷങ്ങളിൽ പ്രധാനമായ ഒന്നത്രെ ഈത്തപ്പന. അറബികൾക്ക് സുപരിചിതവും അവരുടെ ഒരു മുഖ്യ ഭക്ഷണവുമാണല്ലോ ഈത്തപ്പഴം. വരണ്ട മരുഭൂമികളിലെ അനുഗൃഹീത ഉൽപന്നമത്രെ അത്. പിഞ്ച്, പച്ചക്കായ, പഴം, ഉണക്കൽ (കാരക്ക) എന്നീ ഓരോ ഘട്ടത്തിലും വളരെ രുചികരവും ഹൃദ്യവുമായ ഒരു ഭക്ഷണപദാർത്ഥമാണ് അത്. ഈത്തമരം എല്ലാ കാലത്തും കായ്ക്കും. ഓലകൊണ്ട് പായ, വട്ടി മുതലായവ ഉണ്ടാക്കാം. പട്ടകൊണ്ട് പുരമേയാം. തടികൊണ്ട് മരത്തിന്റെ ഉപയോഗവും നടത്തപ്പെടുന്നു. നാരുകൊണ്ട് ചൂടിക്കയറും, ഞണം (ചോറു)കൊണ്ട് ഭക്ഷണപദാർത്ഥവും, ഇസ്ത്രിപ്പൊടി മുതലായവയും ഉണ്ടാക്കാം. ഈത്തക്കുലകൾ പോള വിരിഞ്ഞശേഷം മേൽക്കുമേലെ തൂങ്ങിനിൽക്കുന്നത് നല്ലൊരു കാഴ്ചയാകുന്നു. ഇത്രയും പറഞ്ഞതിൽനിന്ന് ഈത്തപ്പന കാണാത്തവർക്കും അതിന്റെ പ്രാധാന്യം മനസ്സിലാക്കാമല്ലോ. الْعَصْف (അസ്ഫ്) എന്നാൽ വൈക്കോൽ, അഥവാ ഗോതമ്പ്, നെല്ല് മുതലായ ധാന്യങ്ങളുടെ ഓല എന്ന് അർത്ഥമാകുന്നു. എല്ലാതരം വാസനച്ചെടികൾക്കുമാണ് رَيْحَان (റൈഹാൻ) എന്ന് പറയുന്നത്. രുചികരമോ പരിമളമുള്ളതോ ആയ ഭക്ഷണപദാർത്ഥമെന്നും ചിലർ ഈ വാക്കിന് അർത്ഥം നൽകിക്കാണുന്നു. ചുരുക്കത്തിൽ, അല്ലാഹു ഭൂമിയിൽ അവന്റെ സൃഷ്ടികൾക്കുവേണ്ടി ചെയ്തുകൊടുത്തിട്ടുള്ള ചില പ്രധാന നിത്യാനുഗ്രഹങ്ങളെക്കുറിച്ച് ഈ വചനങ്ങളിൽ ഓർമിപ്പിച്ചിരിക്കുകയാണ്. അനന്തരം, ഭൂമിയിലെ രണ്ട് ബുദ്ധിവർഗമായ മനുഷ്യരെയും ജിന്നുകളെയും അഭിമുഖീകരിച്ച് അല്ലാഹു ചോദിക്കുന്നു:-

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

**﴾13﴿ അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

《13》 فَبِأَيِّ അപ്പോൾ ഏതൊന്നിനെയാണ് ءَالَآءِ رَبِّكُمَا നിങ്ങളുടെ റബ്ബിന്റെ അനുഗ്രഹങ്ങളിൽ تُكَذِّبَانِ നിങ്ങളിരുവരും വ്യാജമാക്കുന്നത്, നിഷേധിക്കുന്നത്

ഈ വചനം ഈ സൂറത്തിൽ 31 പ്രാവശ്യം ആവർത്തിക്കപ്പെട്ടിരിക്കുന്നു. അല്ലാഹുവിന്റെ അനുഗ്രഹങ്ങളെക്കുറിച്ച് ചിന്തിക്കുകയും, അവയ്ക്ക് നന്ദി കാണിക്കുകയും ചെയ്യുന്നതിന്റെ ഗൗരവം എത്രമേൽ വമ്പിച്ചതാണെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. ഈ വചനം ഓതിക്കേട്ടപ്പോൾ ഓരോ പ്രാവശ്യവും ജിന്നുകൾ മറുപടി പറഞ്ഞതായി ഒരു ഹദീഥിൽ വന്നിട്ടുള്ളതുപോലെ നാമും പറയുക: **لا بشيئ من نعمك ربنا نكذب فلك الحمد**–الترمذي وابن جرير والبزار (ഞങ്ങളുടെ റബ്ബേ, നിന്റെ അനുഗ്രഹങ്ങളിൽ യാതൊന്നിനെയും ഞങ്ങൾ വ്യാജമാക്കുന്നില്ല. അപ്പോൾ, നിനക്കത്രെ സ്തുതി!) ഈ വചനങ്ങളിൽ നിങ്ങൾ രണ്ടുകൂട്ടർ എന്ന് പറഞ്ഞത് മനുഷ്യരെയും ജിന്നുകളെയും ഉദ്ദേശിച്ചാണെന്ന് അടുത്ത രണ്ട് വചനങ്ങളിൽനിന്നും; 31– 35 വചനങ്ങളിൽനിന്നും മനസ്സിലാക്കാവുന്നതാണ്.

خَلَقَ ٱلْإِنسَٰنَ مِن صَلْصَٰلٍ كَٱلْفَخَّارِ ﴿١٤﴾

**《14》 മനുഷ്യനെ അവൻ, ചൂള വെക്കപ്പെട്ട (ഇഷ്ടിക) മണ്ണുപോലെ ചിലപ്പുള്ള (ഉണങ്ങിയ) മണ്ണിനാൽ സൃഷ്ടിച്ചിരിക്കുന്നു;**

وَخَلَقَ ٱلْجَآنَّ مِن مَّارِجٍ مِّن نَّارٍ ﴿١٥﴾

**《15》 ജിന്നിനെ അഗ്നിയിൽനിന്നുള്ള (പുക കലരാത്ത) ശുദ്ധജ്വാലയാലും സൃഷ്ടിച്ചിരിക്കുന്നു.**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٦﴾

**《16》 അപ്പോൾ, നിങ്ങൾ രണ്ടുകൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

《14》 خَلَقَ അവൻ സൃഷ്ടിച്ചു ٱلْإِنسَٰنَ മനുഷ്യനെ مِن صَلْصَٰلٍ ചിലപ്പുള്ള (ചല ചല ശബ്ദമുണ്ടാകുന്ന) മണ്ണിൽനിന്ന് كَٱلْفَخَّارِ ചൂളമണ്ണ് (ചുട്ടെടുത്ത മൺപാത്രം)പോലെയുള്ള 《15》 وَخَلَقَ ٱلْجَآنَّ ജിന്നുകളെ അവൻ സൃഷ്ടിച്ചിരിക്കുന്നു مِن مَّارِجٍ ശുദ്ധമായ (തനി) ജ്വാലയിൽ (നാളത്തിൽ)നിന്ന് مِّن نَّارٍ തീയിൽ (അഗ്നിയിൽ) നിന്നുള്ള 《16》 (13-ാം വചനം നോക്കുക.)

ചൂളവെച്ച് വേവിച്ചെടുത്ത ഇഷ്ടിക, കലം മുതലായവയെപ്പോലെ, മുട്ടിയാൽ ചിലപ്പുണ്ടാകുന്നതും, നനവിന്റെ അംശമില്ലാത്തതുമായ കളിമണ്ണിൽനിന്ന് മനുഷ്യനെ സൃഷ്ടിച്ചുവെന്നാണ് ഈ വചനത്തിൽ അല്ലാഹു പ്രസ്താവിച്ചത്. വേറെ സ്ഥലങ്ങളിൽ മണ്ണിൽനിന്ന് എന്നും, കളിമണ്ണിൽ നിന്ന് എന്നും, പശിമയുള്ള കളിമണ്ണിൽനിന്ന്എന്നും, കളിമണ്ണിന്റെ സത്തിൽനിന്ന് എന്നും, നിറപ്പകർച്ചവന്ന കളിമണ്ണിൽനിന്ന്എന്നും പ്രസ്താവിച്ചിരിക്കുന്നു. *(*)* മനുഷ്യമൂലമായ മണ്ണിന്റെ വിവിധ ഘട്ടങ്ങളെയാണ് ഇതെല്ലാം സൂചിപ്പിക്കുന്നത്. ഇത് സംബന്ധിച്ച് സൂറത്ത് സ്വാദ് 71 -ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വായിച്ചത് ഓർക്കുക. ഇതുപോലെത്തന്നെ ജിന്നുകളുടെ ഉൽപത്തിയെക്കുറിച്ച് അഗ്നിയുടെ പുക കലരാത്ത ശുദ്ധമായ ജ്വാലയിൽനിന്ന് എന്ന് ഇവിടെ പ്രസ്താവിക്കുന്നു. വേറെ സ്ഥലങ്ങളിൽ അഗ്നിയിൽനിന്ന്എന്നും, രോമക്കുത്തുകളിൽകൂടി തുളഞ്ഞുകയറുന്ന- അത്യുഷ്ണമായ- തീയിൽനിന്ന് എന്ന് പറഞ്ഞിരിക്കുന്നു. *(**)* ഇത് തീയി(النار)ന്റെ വ്യത്യസ്ത ഗുണങ്ങളെയും കുറിക്കുന്നു. ഇങ്ങനെയുള്ള വ്യത്യസ്ത സ്വഭാവങ്ങളും ഗുണങ്ങളും ഓരോ വർഗത്തിന്റെ സന്തതികളിലും അല്ലാഹു വെളിപ്പെടുത്തിക്കാണാം. അവയുടെയെല്ലാം വിശദമായ യാഥാർത്ഥ്യങ്ങളും അതിലടങ്ങിയ യുക്തിരഹസ്യങ്ങളും അല്ലാഹുവിനേ അറിയുകയുള്ളൂ.

നബി ﷺ അരുളിച്ചെയ്തതായി ആഇശഃ (റ) ഉദ്ധരിക്കുന്നു: മലക്കുകൾ പ്രകാശത്തിനാൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. ജിന്നുകൾ അഗ്നിയുടെ ശുദ്ധമായ ജ്വാലയാലും സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. ആദം നിങ്ങൾക്ക് (ക്വുർആനിൽ) വിവരിച്ചു തരപ്പെട്ടിട്ടുള്ളതിനാലും (മണ്ണിനാലും) സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. (അ; മു.) മേൽകാണിച്ചതുപോലെയുള്ള പല ക്വുർആൻ വചനങ്ങളും, ഇതുപോലെയുള്ള നബിവചനങ്ങളും പരിശോധിച്ചാൽ മനുഷ്യനും, ജിന്നും, മലക്കും ഉൽപത്തിയിലെ വ്യത്യസ്തമായ പ്രത്യേകം പ്രത്യേകം വർഗങ്ങളാണെന്നും, ഒന്ന് മറ്റേ വർഗത്തിന്റെ ഇനങ്ങളിൽ ഉൾപ്പെട്ടതല്ലെന്നും ആർക്കും വ്യക്തമായി മനസ്സിലാക്കാമല്ലോ.

എന്നാൽ, ജിന്നുകൾ ഒരു പ്രത്യേകം വർഗമല്ലെന്നും, മനുഷ്യവർഗത്തിലെ അപരിഷ്കൃത വിഭാഗമാണെന്നും ചില യുക്തിവാദികൾ വാദിക്കാറുണ്ട്. ഇക്കാലത്ത് അവരെ അനുകരിക്കുന്ന ചില പുത്തൻ പ്രസ്ഥാനക്കാർ ആ വാദം ശരിവെച്ചുകൊണ്ട് അതിനൊപ്പിച്ച് ക്വുർആനെ ദുർവ്യാഖ്യാനം ചെയ്യാറുമുണ്ട്. ഇത് സംബന്ധിച്ച് മതിയായ തെളിവുകളോടുകൂടി '*ജിന്നും ശൈത്താനും*'എന്ന ശീർഷകത്തിൽ സൂ: ഹിജ്റിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ നാം വിശദമായ മറുപടി

---

***(*)* സൂ: റൂം 20; സൂ: സ്വാദ് 71; മുഅ്മിനൂൻ 12; സ്വാഫ്ഫാത്ത് 11 മുതലായ സ്ഥാനങ്ങൾ നോക്കുക.**

***(**)* (സൂ: ഹിജ്ർ 27-ാം വചനത്തിന്റെ വ്യാഖ്യാനം നോക്കുക.)**

നൽകിയിരിക്കുന്നു. അതുകൊണ്ട് ഈ സന്ദർഭത്തിൽ അതിനെപ്പറ്റി ഇവിടെ സംസാരിക്കുന്നില്ല.

رَبُّ ٱلْمَشْرِقَيْنِ وَرَبُّ ٱلْمَغْرِبَيْنِ ﴿١٧﴾

**《17》 രണ്ട് ഉദയസ്ഥാനങ്ങളുടെ റബ്ബും, രണ്ട് അസ്തമയസ്ഥാനങ്ങളുടെ റബ്ബുമാകുന്നു (അവൻ).**

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٨﴾

**《18》 അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

---

**《17》** رَبُّ ٱلْمَشْرِقَيْنِ രണ്ട് ഉദയ സ്ഥാനങ്ങളുടെ റബ്ബാണ് وَرَبُّ ٱلْمَغْرِبَيْنِ രണ്ട് അസ്തമയ സ്ഥാനങ്ങളുടെയും റബ്ബ് **《18》** (13-ാം വചനം നോക്കുക)

---

ഉത്തരായനവും ദക്ഷിണായനവും മൂലം സൂര്യന്റെ ഉദയാസ്തമയസ്ഥാനങ്ങൾ മാറിക്കൊണ്ടിരിക്കുമല്ലോ. ഭൂമിയുടെ പൂർവ്വാർദ്ധത്തിലും, പശ്ചിമാർദ്ധത്തിലും നിവസിക്കുന്നവർക്കും ഉദയാസ്തമയസ്ഥാനങ്ങൾ വ്യത്യസ്തമായിരിക്കും. ഇതുപോലെത്തന്നെ, ഉത്തരാർദ്ധത്തിലും ദക്ഷിണാർദ്ധത്തിലും അത് വ്യത്യസ്തമായി അനുഭവപ്പെടും. ഇങ്ങനെ ഒന്നിലധികം പ്രകാരത്തിൽ രണ്ട് ഉദയാസ്തമയ സ്ഥാനങ്ങൾക്ക് വിവക്ഷ നൽകപ്പെട്ടിട്ടുണ്ട്. ഇവക്ക് പുറമെ സൂര്യന്റെയും ചന്ദ്രന്റെയും ഉദയാസ്തമയങ്ങളെ ഉദ്ദേശിച്ച് പറഞ്ഞതാണെന്നും വരാം. الله أعلم ഏതായാലും അവയിലടങ്ങിയ ദൃഷ്ടാന്തങ്ങളും അനുഗ്രഹങ്ങളും മനുഷ്യൻ ചിന്തിക്കുവാൻ കടപ്പെട്ടവനാകുന്നു. എല്ലാം അല്ലാഹുവിന്റെ മഹത്വത്തെയാണ് കുറിക്കുന്നതെന്നതിൽ സംശയമില്ല.

مَرَجَ ٱلْبَحْرَيْنِ يَلْتَقِيَانِ ﴿١٩﴾

**《19》 രണ്ട് സമുദ്രങ്ങളെ അവ തമ്മിൽ കൂട്ടിമുട്ടത്തക്ക നിലയിൽ അവൻ അയച്ചുവിട്ടിരിക്കുന്നു.**

بَيْنَهُمَا بَرْزَخٌ لَّا يَبْغِيَانِ ﴿٢٠﴾

**《20》 അവ രണ്ടും (അന്യോന്യം) അതിക്രമി(ച്ചു കട)ക്കാതിരിക്കത്തക്ക ഒരു മറ അവക്കിടയിലുണ്ട്.**

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٢١﴾

**《21》 അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

يَخْرُجُ مِنْهُمَا ٱللُّؤْلُؤُ وَٱلْمَرْجَانُ ﴿٢٢﴾

《22》 അവ രണ്ടിൽനിന്നും മുത്തും പവിഴവും പുറത്തുവരുന്നു.

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

《23》 അപ്പോൾ, നിങ്ങൾ രണ്ടുകൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!

وَلَهُ ٱلْجَوَارِ ٱلْمُنشَـَٔاتُ فِى ٱلْبَحْرِ كَٱلْأَعْلَـٰمِ ﴿٢٤﴾

《24》 സമുദ്രത്തിൽ (സഞ്ചരിക്കുന്നതിന്) മലകളെപ്പോലെ പൊക്കിയുണ്ടാക്കപ്പെടുന്ന കപ്പലുകളും അവന്റെതാകുന്നു.

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

《25》അപ്പോൾ, നിങ്ങൾ രണ്ടുകൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!

---

《19》 مَرَجَ അവൻ അയച്ചുവിട്ടിരിക്കുന്നു ٱلْبَحْرَيْنِ രണ്ട് സമുദ്രത്തെ يَلْتَقِيَانِ രണ്ടും കൂട്ടിമുട്ടി (ചേർന്നു തൊട്ടു തൊട്ടു)കൊണ്ട് 《20》 بَيْنَهُمَا അവ രണ്ടിനുമിടയിലുണ്ട് بَرْزَخٌ ഒരു മറ (തടസ്സം) لَّا يَبْغِيَانِ രണ്ടും അതിക്രമിക്കുകയില്ലാത്ത 《21》 (13 പോലെ) 《22》 يَخْرُجُ مِنْهُمَا അവ രണ്ടിൽ നിന്നും പുറത്തുവരുന്നു ٱللُّؤْلُؤُ മുത്ത് وَٱلْمَرْجَانُ പവിഴവും 《23》 (13 പോലെ) 《24》 وَلَهُ അവന്റെതാണ്, അവനുള്ളതാണ് ٱلْجَوَارِ കപ്പലുകൾ ٱلْمُنشَـَٔاتُ (പായ) ഉയർത്തപ്പെട്ട, നിർമിച്ചുണ്ടാക്കപ്പെട്ട فِى ٱلْبَحْرِ സമുദ്രത്തിൽ كَٱلْأَعْلَـٰمِ മലകളെപ്പോലെ, (ഉയർന്ന അടയാളങ്ങൾ പോലെ) 《25》 (13 പോലെ)

---

രണ്ട് സമുദ്രങ്ങൾകൊണ്ടുദ്ദേശ്യം ശുദ്ധജലാശയങ്ങളും, ഉപ്പുജലാശയങ്ങളുമാകുന്നു. രണ്ടും ഒന്നൊന്നോട് തൊട്ടും, അടുത്തടുത്തും സ്ഥിതിചെയ്യുന്നുവെങ്കിലും ഒന്ന് മറ്റേതിനെ ആക്രമിച്ച് അതിൽ ലയിപ്പിക്കുന്നില്ല. ഓരോന്നും അതതിന്റെ വ്യത്യസ്തമായ പ്രകൃതി വിശേഷത്തോടെത്തന്നെ നിലനിൽക്കത്തക്കവണ്ണം അവയ്ക്കിടയിൽ അല്ലാഹു എന്തോ ഒരു മറയും തടസ്സവും ഏർപ്പെടുത്തിയിരിക്കുകയാണ്. (സൂ: ഫുർകാൻ 53 -ാം വചനവും വ്യാഖ്യാനവും ഓർമിക്കുക.) രണ്ടുതരം ജലാശയങ്ങളിൽനിന്നും മുത്തും പവിഴവും സിദ്ധിക്കുന്നു. മുത്തും പവിഴവും മാത്രമാണ് ഇവിടെ എടുത്തു പറഞ്ഞതെങ്കിലും അവക്ക് പുറമെ വേറെയും എത്രയോ ജലവിഭവങ്ങളും മനുഷ്യന് വേണ്ടി അല്ലാഹു സമുദ്രത്തിൽ

നിക്ഷേപിച്ചുവെച്ചിട്ടുണ്ടെന്ന് പറയേണ്ടതില്ല. കാര്യപ്പെട്ട ചിലത് എടുത്തു പറഞ്ഞുവെന്ന് മാത്രം. എല്ലാം അല്ലാഹുവിന്റെ അനുഗ്രഹം തന്നെ.

ഉയരത്തിൽ മലപോലെ പൊങ്ങിക്കാണത്തക്കവിധം പായകെട്ടി ഉയർത്തപ്പെട്ട കപ്പലുകൾ, അല്ലെങ്കിൽ വളരെ ഉയരത്തിൽ നിർമിക്കപ്പെട്ട കപ്പലുകൾ എന്നത്രെ الْمُنْشَآت എന്നതുകൊണ്ട് വിവക്ഷ. മുൻകാലത്ത് പായക്കപ്പലുകളാണല്ലോ ഉണ്ടായിരുന്നത്.

## വിഭാഗം- 2

كُلُّ مَنْ عَلَيْهَا فَانٍ ﴿٢٦﴾

**﴾26﴿ അതിന്റെ ഭൂമിയുടെ മീതെയുള്ളവയെല്ലാം നാശമടയുന്നതാണ്.**

وَيَبْقَىٰ وَجْهُ رَبِّكَ ذُو ٱلْجَلَٰلِ وَٱلْإِكْرَامِ ﴿٢٧﴾

**﴾27﴿ മഹത്വവും ഉദാരതയുമുള്ളവനായ നിന്റെ റബ്ബിന്റെ വദനം ശേഷിക്കുകയും ചെയ്യും.**

---

﴾26﴿ كُلُّ مَنْ യാതൊരുവരെല്ലാം عَلَيْهَا അതിന്റെ മേലുള്ള فَانٍ നശിക്കുന്ന (നാശമടയുന്ന)താണ് ﴾27﴿ وَيَبْقَىٰ ശേഷിക്കയും ചെയ്യും وَجْهُ رَبِّكَ നിന്റെ റബ്ബിന്റെ വദനം, മുഖം ذُو ٱلْجَلَٰلِ മഹത്വമുള്ള وَٱلْإِكْرَامِ ഉദാരതയും, ബഹുമാനവുമുള്ള

---

ذُو الْجَلَالِ والْإِكْرَام എന്ന വിശേഷണത്തെ സംബന്ധിച്ച ചില വിവരങ്ങൾ സൂറത്തിന്റെ അവസാനത്തിൽ കാണാം. ان شاء الله

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٢٨﴾

**﴾28﴿ അപ്പോൾ നിങ്ങൾ രണ്ടുകൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

يَسْـَٔلُهُۥ مَن فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ كُلَّ يَوْمٍ هُوَ فِى شَأْنٍ ﴿٢٩﴾

**﴾29﴿ ആകാശങ്ങളിലും ഭൂമിയിലുമുള്ളവർ അവനോട് യാചിക്കുന്നു. എല്ലാ ദിവസവും അവൻ ഓരോ കാര്യത്തിലായിരിക്കും.**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٣٠﴾

**﴾30﴿ അപ്പോൾ, നിങ്ങൾ രണ്ടുകൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

﴾28﴿ [13 പോലെ] ﴾29﴿ يَسْـَٔلُهُۥ അവനോട് ചോദിക്കുന്നു, യാചിക്കും مَن فِى ٱلسَّمَـٰوَٰتِ ആകാശങ്ങളിലുള്ളവർ وَٱلْأَرْضِ ഭൂമിയിലും كُلَّ يَوْمٍ എല്ലാ ദിവസവും هُوَ അവൻ فِى شَأْنٍ ഓരോ കാര്യത്തിലായിരിക്കും. ﴾30﴿ (13 പോലെ)

ആകാശഭൂമികളിലുള്ള ഏതൊരാളും നിരീശ്വരവാദികളായുള്ളവർപോലും- അല്ലാഹുവിനെയും, അവന്റെ സഹായത്തെയും ആശ്രയിക്കാത്തവരായിട്ടില്ല. അറിഞ്ഞോ അറിയാതെയോ അവനോട് അർത്ഥിക്കാത്തവരുമില്ല. ഒരാൾ ദൈവനിഷേധിയാകട്ടെ, യുക്തിവാദിയാകട്ടെ, പ്രകൃതിവാദിയാകട്ടെ, അവന്റെ വായു, വെള്ളം, ഭക്ഷണം അടക്കം, ചലനം തുടങ്ങിയ ഓരോന്നിലും അല്ലാഹുവിന്റെ എത്രയോ പ്രകൃതിനിയമങ്ങളെ ആശ്രയിച്ചുകൊണ്ടല്ലാതെ ഒരൊറ്റ നിമിഷവും കഴിച്ചുകൂട്ടുവാൻ ശക്തനല്ലതന്നെ. അവക്ക് വിധേയനായിക്കൊണ്ടല്ലാതെ ഒരു കൈവിരൽ അനക്കുവാൻ പോലും അവൻ ശക്തനല്ല.

കോടാനുകോടി മഹാഗോളങ്ങൾ, എണ്ണമില്ലാത്ത ജീവലോകങ്ങൾ, കണക്കറ്റ മറ്റനേകം വസ്തുലോകങ്ങൾ ഓരോന്നിലും അനുനിമിഷം നടമാടിക്കൊണ്ടിരിക്കുന്ന ഭാവനാതീതമായ പ്രക്രിയകൾ, ഇവയെല്ലാം വ്യവസ്ഥയോടെ, ചിട്ടയോടെ, നിയന്ത്രിച്ചുവരുന്ന അല്ലാഹു- ചില കൂട്ടർ ധരിച്ചുവരുന്നതുപോലെ- ആഴ്ചയിൽ ഒരു ദിവസമോ മറ്റോ ജോലിയില്ലാതെ സ്വസ്ഥമായിരിക്കുന്നില്ല. മറ്റ് ചിലർ വിവരിക്കുന്നത് പോലെ ഈ അഖിലാണ്ഡത്തിനൊരു പൊതു നിയമവ്യവസ്ഥ നിശ്ചയിച്ചുകൊണ്ട് എനിയെല്ലാം അതതിന്റെ പാട്ടിന് നടക്കട്ടെ എന്നു വെച്ച് ചുമ്മാ ഇരിക്കുകയുമില്ല. ഉറക്കമോ, മയക്കമോ, ക്ഷീണമോ, മറവിയോ ബാധിച്ച് എപ്പോഴെങ്കിലും അവൻ അശ്രദ്ധനായിരിക്കാറുമില്ല. അതെ, അവൻ നിത്യവും ഓരോരോ കാര്യങ്ങളിൽ ബദ്ധശ്രദ്ധനത്രെ. അല്ലായിരുന്നുവെങ്കിൽ- വേണ്ടാ ഒരു മിടിയിടനേരം അവൻ അശ്രദ്ധനാകുമായിരുന്നുവെങ്കിൽ- അനന്ത വിസ്തൃതമായ ഈ ലോകാലോകങ്ങളുടെ ഗതി എന്തായിരിക്കുമെന്ന് മനുഷ്യരാശിക്ക് ഊഹിക്കുവാൻപോലും സാധ്യമല്ലതന്നെ!

ലോകാവസാനംവരെയുള്ള കാര്യങ്ങളെല്ലാം നിർണയിക്കപ്പെടുകയും രേഖപ്പെടുത്തപ്പെടുകയും ചെയ്തിരിക്കുന്നുവെന്ന് നബിവചനങ്ങളിൽ വന്നിട്ടുള്ളതും, അല്ലാഹു എല്ലാ ദിവസവും ഓരോ കാര്യത്തിലാണ് എന്നുള്ള ഈ വചനവും തമ്മിൽ എങ്ങനെ യോജിക്കുമെന്ന് ചോദിക്കപ്പെട്ടപ്പോൾ ഹുസൈനുബ്നു ഫദ്ൽ (حسين بن فضل رح) ഇപ്രകാരം മറുപടി പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: شؤون يبديها لا شؤون يبتديها (അവൻ വെളിക്ക് വരുത്തുന്ന കാര്യങ്ങളാണ്, അവൻ ആദ്യമായിത്തുടങ്ങുന്ന കാര്യങ്ങളല്ല.) അതായത്, ഹദീഥുകളിൽ പ്രസ്താവിക്കപ്പെട്ടപ്രകാരം എല്ലാകാര്യങ്ങളും മുമ്പ് നിശ്ചയിക്കപ്പെട്ടുകഴിഞ്ഞിട്ടുണ്ട്. ആ

നിശ്ചയം അനുസരിച്ച് കാര്യങ്ങൾ പ്രയോഗത്തിൽ വരുത്തി നടപ്പാക്കുന്നതിനെക്കുറിച്ചാണ് ആയത്തിൽ പറഞ്ഞിരിക്കുന്നത്. എന്നല്ലാതെ, കാര്യങ്ങളെല്ലാം പുത്തനായി ആരംഭിച്ചുണ്ടാക്കുന്നതിനെക്കുറിച്ചല്ല എന്ന് സാരം. വളരെ ശ്രദ്ധേയവും, പല സംശയങ്ങൾക്കും നിവാരണം നല്കുന്നതുമാണ് ഈ മറുപടി. ആദ്യസൃഷ്ടി മുതൽ മരണംവരെയുള്ള പല കാര്യങ്ങളും ഓർമിപ്പിച്ചശേഷം വിചാരണ മുതലായവയെപ്പറ്റി ഓർമിപ്പിക്കുന്നു:-

سَنَفۡرُغُ لَكُمۡ أَيُّهَ ٱلثَّقَلَانِ ﴿٣١﴾

**﴿31﴾ നിങ്ങൾക്കുവേണ്ടി നാം അടുത്ത് മിനക്കെടുന്നതാണ്- ഹേ, രണ്ട് (കനത്ത) സമൂഹമേ!**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٣٢﴾

**﴿32﴾ അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

يَـٰمَعۡشَرَ ٱلۡجِنِّ وَٱلۡإِنسِ إِنِ ٱسۡتَطَعۡتُمۡ أَن تَنفُذُواْ مِنۡ أَقۡطَارِ ٱلسَّمَـٰوَٰتِ وَٱلۡأَرۡضِ فَٱنفُذُواْۚ لَا تَنفُذُونَ إِلَّا بِسُلۡطَـٰنٍ ﴿٣٣﴾

**﴿33﴾ ജിന്നിന്റെയും ഇൻസി [മനുഷ്യ]ന്റെയും സംഘമേ, ആകാശങ്ങളുടെയും, ഭൂമിയുടെയും മേഖലകളിൽനിന്ന് (പുറത്തു) കടന്നുപോകുവാൻ നിങ്ങൾക്ക് സാധ്യമാകുന്ന പക്ഷം, നിങ്ങൾ കടന്നു പോകുവിൻ!ഒരു അധികാരശക്തികൂടാതെ നിങ്ങൾ കടന്നുപോകയില്ല.**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٣٤﴾

**﴿34﴾ അപ്പോൾ, നിങ്ങൾ രണ്ടുകൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

يُرۡسَلُ عَلَيۡكُمَا شُوَاظٌ مِّن نَّارٍ وَنُحَاسٌ فَلَا تَنتَصِرَانِ ﴿٣٥﴾

**﴿35﴾ നിങ്ങളിരുവരുടെയും മേൽ, അഗ്നിയിൽനിന്നുള്ള ജ്വാലയും, കരിമ്പുകയും അയക്കപ്പെടുന്നതാണ്. അപ്പോൾ, നിങ്ങൾ രക്ഷാനടപടിയെടുക്കുന്നതല്ല. [നിങ്ങൾക്കതിന് സാധ്യമല്ല.]**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٣٦﴾

**﴾36﴿ അപ്പോൾ, നിങ്ങളിരുവരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

---

﴾**31**﴿ سَنَفْرُغُ. നാം അടുത്ത് മിനക്കെടും, ഒഴിഞ്ഞിരുന്നേക്കും لَكُمْ നിങ്ങൾക്കായി, നിങ്ങൾക്കുവേണ്ടി أَيُّهَ ٱلثَّقَلَانِ ഹേ രണ്ട് കനത്തവരേ (സമൂഹമേ) ﴾**32**﴿ (13 പോലെ) ﴾**33**﴿ يَـٰمَعْشَرَ ഹേ സംഘമേ, കൂട്ടമേ ٱلْجِنِّ وَٱلْإِنسِ ജിന്നിന്റെയും ഇൻസി (മനുഷ്യ)ന്റെയും إِنِ ٱسْتَطَعْتُمْ നിങ്ങൾക്ക് സാധിക്കുന്നപക്ഷം أَن تَنفُذُوا۟ നിങ്ങൾ കടന്നുപോകാൻ, ചോർന്നുകടക്കാൻ مِنْ أَقْطَارِ മേഖലകളിൽ നിന്ന് ٱلسَّمَـٰوَٰتِ ആകാശങ്ങളുടെ وَٱلْأَرْضِ ഭൂമിയുടെയും فَٱنفُذُوا۟ എന്നാൽ നിങ്ങൾ കടന്നു (ചോർന്നു) പോകുവിൻ لَا تَنفُذُونَ നിങ്ങൾ കടന്നു പോകയില്ല إِلَّا بِسُلْطَـٰنٍ ഒരു അധികാരം (രേഖ- ശക്തി- അധികൃത ലക്ഷ്യം) കൂടാതെ ﴾**34**﴿ (13 പോലെ) ﴾**35**﴿ يُرْسَلُ അയക്കപ്പെടും عَلَيْكُمَا നിങ്ങളിരുവരുടെയും മേൽ شُوَاظٌ ജ്വാല مِّن نَّارٍ തീയിന്റെ, അഗ്നിയാലുള്ള وَنُحَاسٌ പുക (കരിമ്പുക)യും, ചെമ്പ് (ദ്രാവകവും) فَلَا تَنتَصِرَانِ അപ്പോൾ നിങ്ങൾ രണ്ടുകൂട്ടരും രക്ഷാ നടപടി എടുക്കയില്ല (ചെറുത്തു നിൽക്കുകയില്ല) ﴾**36**﴿ (13 പോലെ)

---

അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം, ജോലിത്തിരക്ക് എന്നോ, ജോലി ഇല്ലാതിരിക്കുക എന്നോ ഇല്ല. ഒരു കാര്യം മറ്റൊരു കാര്യത്തിന് അവന് തടസ്സമാകുന്നതുമല്ല. എന്നിരിക്കെ, ജിന്നിനെയും മനുഷ്യനെയും അഭിമുഖീകരിച്ചുകൊണ്ട് നിങ്ങൾക്ക് വേണ്ടി അടുത്ത് ഞാൻ മിനക്കെടുവാൻ പോകുന്നുവെന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം രണ്ട് കൂട്ടരും അധികം താമസിയാതെ അല്ലാഹുവിന്റെ മുമ്പിൽ വിചാരണക്ക് ഹാജരാകേണ്ടിവരുമെന്ന് ശക്തിപൂർവ്വം താക്കീത് ചെയ്യുകയാകുന്നു.

അല്ലാഹുവിന്റെ പിടിയിൽപെടാതിരിക്കത്തക്കവണ്ണം അവന്റെ അധികാരാതിർത്തിയിൽ നിന്ന്- ആകാശഭൂമികളിൽനിന്ന്- പുറത്തേക്ക് കടന്നുപോയി രക്ഷപ്പെടുവാൻ ആർക്കെങ്കിലും കഴിയുമെങ്കിൽ കാണട്ടെ എന്ന് ജിന്നുവർഗത്തെയും മനുഷ്യവർഗത്തെയും ആകമാനം 33-ാം വചനത്തിൽ അല്ലാഹു വെല്ലുവിളിക്കുന്നു. അല്ലാഹുവിങ്കൽ നിന്നുതന്നെയുള്ള അധികൃതമായ വല്ല ശക്തിയും പ്രമാണവും കിട്ടിയാലല്ലാതെ ആർക്കും അതിനുസാധ്യമല്ല എന്ന് അതോടൊപ്പം തീർത്ത് പറയുകയും ചെയ്യുന്നു. ഈ വെല്ലുവിളിയിൽ അടങ്ങിയിരിക്കുന്ന താക്കീത് പ്രധാനമായും അവിശ്വാസികളെ ഉദ്ദേശിച്ചുള്ളതാണെന്ന് 35-ാം വചനത്തിന്റെ ഉള്ള

ടക്കം കൊണ്ട് മനസ്സിലാക്കാം. ക്വിയാമത്ത് നാളിൽ വിചാരണ നിലയത്തിൽ വെച്ച് നടക്കുന്ന ഒരു ആഹ്വാനമായിട്ടാണ് ഇബ്നുകഥീർ (റ) മുതലായ ചില മഹാൻമാർ ഈ വചനത്തെ കണക്കാക്കുന്നത്. മുമ്പും പിമ്പുമുള്ള (31 ഉം 35ഉം) ആയത്തുകളിലെ പ്രസ്താവനകൾ നോക്കുമ്പോൾ ഈ അഭിപ്രായം ശരിയായിരിക്കുമെന്ന് കരുതാവുന്നതുമാണ്. 35-ാം വചനത്തിൽ ചൂണ്ടിക്കാട്ടുന്ന അഗ്നി ജ്വാലയായും പുകയായും അനുഭവപ്പെടുമ്പോൾ കുറ്റവാളികളായ ആളുകൾ അവിടെനിന്ന് സൈ്വരം കെട്ട് ഓടിപ്പോകുവാൻ ശ്രമിക്കുമെന്നും, ആ സന്ദർഭത്തിലായിരിക്കും ഈ ആഹ്വാനമുണ്ടാകുക എന്നും പറയപ്പെട്ടിട്ടുണ്ട്. അല്ലാഹുവിനറിയാം. ഏതായാലും ഈ വെല്ലുവിളിയെ അതിലംഘിക്കുവാൻ ആർക്കും- ഏതുലോകത്തും ഏതുകാലത്തും തന്നെ സാധ്യമല്ലെന്ന് തീർച്ചയാണ്.

ഉപരിയാകാശ യാത്രകളും, ഉപരിഗോള നിരീക്ഷണങ്ങളും നടത്തുവാനുള്ള പ്രോത്സാഹനവും, അതിനുവേണ്ടുന്ന ബുദ്ധിപരവും ശാസ്ത്രീയവുമായ തയ്യാറെടുപ്പ് നടത്തുവാനുള്ള സൂചനയുമാണ് 33-ാം വചനത്തിന്റെ ഇതിവൃത്തം എന്ന് കാണിക്കുന്ന ചില പുതിയ അർത്ഥവ്യാഖ്യാനങ്ങൾ ഈയിടെയായി ചിലരിൽനിന്ന് പുറത്ത് വന്നുകാണുന്നു. ചന്ദ്രഗോളത്തിലേക്കും മറ്റുമുള്ള യാത്രാപരിപാടികൾ ആസൂത്രണം ചെയ്യപ്പെടുവാനും നടപ്പിൽ വരുത്തപ്പെടുവാനും തുടങ്ങിയതോടെ, അതിന് ക്വുർആന്റെ അംഗീകാരം വാങ്ങിക്കൊടുക്കുവാനുള്ള ചില വ്യക്തികളുടെ താല്പര്യത്തിൽനിന്ന് ഉടലെടുത്തതാണ് ഈ സാഹസം. ബഹിരാകാശ നിരീക്ഷണയാത്രാ സംരംഭങ്ങൾക്ക് പ്രോത്സാഹനവും, അവയുടെ വിജയഫലത്തിലേക്കുള്ള സൂചനകളും അവയുമായി  ബന്ധമില്ലാത്ത ഇത് പോലെയുള്ള വചങ്ങളിൽ നിന്ന് മുങ്ങിത്തപ്പി എടുക്കുവാൻ സാഹസപ്പെടേണ്ടുന്ന ആവശ്യമില്ല. അതിന് വേണ്ടി സന്ദർഭങ്ങൾക്ക് യോജിക്കാത്തതും, വാക്യങ്ങൾക്ക് നിരക്കാത്തതുമായ അർത്ഥ വിവക്ഷകൾ കൽപ്പിക്കുകയെന്ന അപരാധത്തിന് മുതിരേണ്ടതുമില്ല. കാരണം, പ്രസ്തുത താല്പര്യം നിറവേറ്റുവാൻ തികച്ചും ഉപകരിക്കുന്ന ക്വുർആൻ വചനങ്ങൾ വേറെത്തന്നെ ഒന്നിലധികം കാണാം. (35 : 13; 31 : 20 മുതലായവ നോക്കുക.)

വേറെ ചില ആളുകൾ, ഈ അടുത്തകാലത്ത് ഈ ആയത്തിന്റെ താല്പര്യം വിവരിച്ചുകാണുന്നത് അതിലേറെ വിചിത്രമായിരിക്കുന്നു! ബാഹ്യപ്രകൃതിയുടെ മേഖലകളിൽനിന്ന് പുറത്ത്ചാടി ഉദ്ഗമിക്കുവാൻ കഴിയുമെങ്കിൽ ഉദ്ഗമിക്കുക. ഒരു സവിശേഷ ശക്തികൊണ്ടല്ലാതെ നിങ്ങൾ ഉദ്ഗമിക്കുകയില്ല.എന്നിങ്ങനെയാണ് ഇവരുടെ അർത്ഥ കൽപന. ആകാശ ഭൂമികൾകൊണ്ട് ഇവിടെ ഉദ്ദേശ്യം ബാഹ്യ പ്രകൃതിയാണെന്നും സവിശേഷശക്തികൊണ്ടുദ്ദേശ്യം ആത്മീയ ശക്തി- അഥവാ ഈശ്വരസാക്ഷാൽക്കാരം ആണെന്നുമാണ് ഇവർ സമർത്ഥിക്കുന്നത്. ഇതിന്റെ ന്യായീകരണത്തെപ്പറ്റി അവരുമായി ആരാഞ്ഞപ്പോൾ, അത് തങ്ങളുടെ മനസ്സിൽ ചിരകാലമായി ഊറിയുറച്ച ഒരഭിപ്രായമാണെന്നതിൽ കവിഞ്ഞു പറയത്തക്ക ഒരു മറുപടിയും ലഭിക്കുകയുണ്ടായില്ലെന്നത് ശ്രദ്ധേയമാ

ണ്. ഏതായാലും, ഓരോരുത്തനും മനസ്സിൽ തോന്നുന്ന ഓരോ ആശയും, ആശയവും ഇങ്ങനെ ക്വുർആന്റെ പേരിൽ അവതരിപ്പിക്കുവാൻ മുതിരുന്നത് ക്വുർആന്റെ നേർക്കുള്ള കയ്യേറ്റവും അക്രമവുമാണെന്നേ നമുക്ക് ഇവരോട് തൽക്കാലം പറയുവാനുള്ളൂ. ക്വിയാമത്ത് നാളിലെ ചില സംഭവവികാസങ്ങളെപ്പറ്റി അല്ലാഹു തുടർന്നു പറയുന്നു:-

فَإِذَا ٱنشَقَّتِ ٱلسَّمَآءُ فَكَانَتۡ وَرۡدَةً كَٱلدِّهَانِ ﴿٣٧﴾

**《37》 എന്നാൽ, ആകാശം പൊട്ടിപ്പിളർന്ന് അത് കുഴമ്പ് (അഥവാ എണ്ണക്കീടം) പോലെ, പനിനീർ (അഥവാ ചുവപ്പ്) വർണമുള്ളത് ആയിത്തീർന്നാൽ ..!-**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

**《38》 അപ്പോൾ, നിങ്ങൾ രണ്ടുകൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

فَيَوۡمَئِذٍ لَّا يُسۡـَٔلُ عَن ذَنۢبِهِۦٓ إِنسٌ وَلَا جَآنٌّ ﴿٣٩﴾

**《39》 അപ്പോൾ- അന്നത്തെ ദിവസം- ഒരു മനുഷ്യനോടാകട്ടെ, ജിന്നിനോടാകട്ടെ, തന്റെ പാപത്തെപ്പറ്റി ചോദി(ച്ചന്വേഷി)ക്കപ്പെടുന്നതല്ല.**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

**《40》 അപ്പോൾ, നിങ്ങൾ രണ്ടുകൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

---

**《37》** فَإِذَا ٱنشَقَّتِ എന്നാൽ പിളർന്നാൽ, പൊട്ടിക്കീറിയാൽ ٱلسَّمَآءُ ആകാശം فَكَانَتۡ എന്നിട്ട് അതായി وَرۡدَةً ഒരു പനിനീർ വർണമുള്ളത്, ഊറക്കിട്ട തോൽ (പോലെ) ചുവന്നത്, ചെമ്മഞ്ഞയായത് كَٱلدِّهَانِ എണ്ണ (കുഴമ്പ്, കീടം) പോലുള്ളത് **《38》** (13 പോലെ) **《39》** فَيَوۡمَئِذٍ അപ്പോൾ അന്നത്തെ ദിവസം لَّا يُسۡـَٔلُ ചോദിക്കപ്പെടുകയില്ല عَن ذَنۢبِهِۦٓ തന്റെ പാപത്തെപ്പറ്റി إِنسٌ ഒരു മനുഷ്യനോടും وَلَا جَآنٌّ ജിന്നിനോടും ഇല്ല **《40》** (13 പോലെ)

---

അന്ത്യനാളിൽ ആകാശത്തിന്റെ നിലയിൽ വരുന്ന ചില മാറ്റങ്ങളെപ്പറ്റിയാണ് 37 -ാം വചനത്തിൽ പ്രസ്താവിക്കുന്നത്. അത് പൊട്ടിപ്പിളരുന്നു. അഥവാ മറ്റ് സ്ഥലങ്ങളിൽ പറഞ്ഞത് പോലെ, അതിലെ നക്ഷത്രങ്ങളടക്കമുള്ള ഗോളങ്ങളെല്ലാം സ്ഥാനംതെറ്റി താറുമാറാകുന്നു. കുഴമ്പ്- അഥവാ എണ്ണക്കീടം- പോലെ

അത് കുഴഞ്ഞ് ദുർബ്ബലമാകുകയും, നിറമാറ്റം സംഭവിച്ച് പനിനീർപോലെ ചെമ്മ ഞ്ഞയായിത്തീരുകയും ചെയ്യുന്നു. അങ്ങനെ, ആകാശഭൂമികളുടെ ഇന്നത്തെ ഈ ഘടനതന്നെ പാടെ മാറിപ്പോകുന്നു.

അന്ന് മനുഷ്യരും ജിന്നുകളും അവരുടെ പാപങ്ങളെപ്പറ്റി തീരെ ചോദ്യം ചെയ്യപ്പെടുകയില്ലെന്ന 39-ാം വചനത്തിന്റെ താൽപര്യം; പാപികൾ ചോദ്യം ചെയ്യ പ്പെടുമെന്ന വസ്തുത ക്വുർആൻ പലപ്പോഴും വ്യക്തമായി പ്രസ്താവിച്ചിട്ടുള്ള താണ്. പക്ഷേ, പാപികളുടെ പാപങ്ങളെപ്പറ്റി അവരോട് ചോദിച്ചറിയേണ്ടുന്ന ആവ ശ്യമില്ല; അതിന് മതിയായ തെളിവുകളും രേഖകളും വേറെത്തന്നെ ധാരാളമുണ്ട് എന്നത്രെ അതിന്റെ താല്പര്യം. അടുത്തവചനം കാണുക:

يُعۡرَفُ ٱلۡمُجۡرِمُونَ بِسِيمَٰهُمۡ فَيُؤۡخَذُ بِٱلنَّوَٰصِي وَٱلۡأَقۡدَامِ ﴿٤١﴾

**《41》 (കാരണം:) കുറ്റവാളികൾ അവരുടെ അടയാളം മുഖേന അറി യപ്പെടുന്നതാണ്. എന്നിട്ട് നെറുകന്ത ലകളും (അഥവാ കുടുമകളും) കാല ടികളും (കൂട്ടി)പ്പിടിക്കപ്പെടുന്നതായി രിക്കും.**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

**《42》 അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങ ളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

هَٰذِهِۦ جَهَنَّمُ ٱلَّتِي يُكَذِّبُ بِهَا ٱلۡمُجۡرِمُونَ ﴿٤٣﴾

**《43》 കുറ്റവാളികൾ വ്യാജമാ ക്കിക്കൊണ്ടിരുന്നതായ ജഹന്നം [നരകം] ഇതാ! (എന്ന് പറയപ്പെ ടും.)**

يَطُوفُونَ بَيۡنَهَا وَبَيۡنَ حَمِيمٍ ءَانٖ ﴿٤٤﴾

**《44》 അതിന്റെയും (അങ്ങേഅ റ്റം) ഉഷ്ണമേറിയ ചുട്ടുതിളക്കുന്ന വെള്ളത്തിന്റെയും ഇടയിലായി അവർ ചുറ്റി അലയുന്നതാകുന്നു.**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

**《45》 അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങ ളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

---

**《41》** يُعۡرَفُ അറിയപ്പെടും ٱلۡمُجۡرِمُون കുറ്റവാളികൾ بِسِيمَٰهُم അവരുടെ അടയാ ളംകൊണ്ട് فَيُؤۡخَذُ എന്നിട്ട് പിടിക്കപ്പെടും بِٱلنَّوَٰصِي നെറുകന്തലകളെ, കുടുമകളെ

وَٱلْأَقْدَامِ പാദങ്ങ(കാലടി)ളെയും ﴾42﴿ (13 പോലെ) ﴾43﴿ هَـٰذِهِۦ ഇതാ, ഇതാണ്, ഇത് جَهَنَّمُ നരകം, നരകമാകുന്നു ٱلَّتِى يُكَذِّبُ വ്യാജമാക്കിയിരുന്നതായ بِهَا അതിനെ ٱلْمُجْرِمُونَ കുറ്റവാളികൾ ﴾44﴿ يَطُوفُونَ അവർ ചുറ്റും, അലയും بَيْنَهَا അതിന്റെ ഇടയിൽ وَبَيْنَ حَمِيمٍ ചുട്ടുതിളക്കുന്ന വെള്ളത്തിന്റെയും ءَانٍ ചൂടേറിയ, അങ്ങേ അറ്റമെത്തിയ ﴾45﴿ (13 പോലെ)

---

ആമങ്ങളാലും, ചങ്ങലകളാലും ബന്ധിക്കപ്പെട്ടുകൊണ്ട് അവർ ചുട്ടുതിളക്കുന്ന വെള്ളത്തിൽ വലിച്ചിഴക്കപ്പെടുകയും ചെയ്യും. അവരെ നരകത്തിൽ ഇട്ട് കത്തിക്കപ്പെടുകയും ചെയ്യും.(40 : 71, 72.)നരകത്തിലെ സക്കൂമാകുന്ന വൃക്ഷത്തിൽനിന്നും അവർ തിന്നുകയും, പിന്നീട് അതിനുമീതെ ചുട്ടുതിളച്ച വെള്ളം കുടിക്കേണ്ടി വരികയും ചെയ്യും. പിന്നീട് അവർ നരകത്തിലേക്ക് തന്നെ മടക്കപ്പെടുകയും ചെയ്യും. (സൂ: സ്വാഫ്ഫാത്ത്: 64-68.) അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ. കുറ്റവാളികളെപ്പറ്റി പ്രസ്താവിച്ചശേഷം ഭയഭക്തൻമാരായ സജ്ജനങ്ങളെപ്പറ്റി ഓർമിപ്പിക്കുന്നു:-

## വിഭാഗം- 3

وَلِمَنْ خَافَ مَقَامَ رَبِّهِۦ جَنَّتَانِ ﴿٤٦﴾

**﴾46﴿ യാതൊരുവൻ തന്റെ റബ്ബിന്റെ സ്ഥാനത്തെ(അഥവാ റബ്ബിന്റെ മുമ്പിൽ നിൽക്കുന്നതിനെ) ഭയപ്പെട്ടുവോ അവന് രണ്ട് സ്വർഗത്തോപ്പുകളുണ്ടായിരിക്കും;-**

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

**﴾47﴿ അപ്പോൾ നിങ്ങൾ രണ്ടുകൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

ذَوَاتَآ أَفْنَانٍ ﴿٤٨﴾

**﴾48﴿ (അതെ) പല വകുപ്പുകളുള്ളതായ രണ്ടെണ്ണം.**

---

﴾46﴿ وَلِمَن യാതൊരുവനുണ്ട് خَافَ അവൻ ഭയപ്പെട്ടു مَقَامَ رَبِّهِۦ തന്റെ റബ്ബിന്റെ സ്ഥാനത്തെ جَنَّتَانِ രണ്ട് തോപ്പുകൾ, സ്വർഗങ്ങൾ ﴾47﴿ (13 പോലെ) ﴾48﴿ ذَوَاتَا ഉള്ളവ أَفْنَانٍ പല വകുപ്പുകൾ, പല (തരം) വൃക്ഷശാഖകൾ

---

വിവിധ വർണത്തിലും സ്വഭാവത്തിലുമുള്ള ഫലവർഗങ്ങളും സുഖസൗകര്യങ്ങളും നിറഞ്ഞതാണ് അവ രണ്ടും എന്ന് താൽപര്യം. റബ്ബിന്റെ സ്ഥാനത്തെ

(مَقَامَ رَبِّهِ) ഭയപ്പെടുക എന്നതുകൊണ്ട് വിവക്ഷ, അല്ലാഹുവിന്റെ മുമ്പിൽ വിചാരണക്ക് നിൽക്കേണ്ടി വരുന്നതിനെക്കുറിച്ചുള്ള ഭയപ്പാടാകുന്നു. ഓരോരുത്തന്റെയും സ്ഥിതിഗതികളെക്കുറിച്ച് അല്ലാഹു വീക്ഷിച്ചും കണ്ടറിഞ്ഞുംകൊണ്ടിരിക്കുന്നുണ്ടെന്ന ബോധം എന്നും ഇതിന് വിവക്ഷ നൽകപ്പെട്ടിട്ടുണ്ട്. തത്വത്തിൽ രണ്ടും ഒന്നുതന്നെ.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٤٩﴾

**﴾49﴿ അപ്പോൾ നിങ്ങളുടെ രണ്ട് കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

فِيهِمَا عَيْنَانِ تَجْرِيَانِ ﴿٥٠﴾

**﴾50﴿ അവ രണ്ടിലും ഒഴുകിക്കൊണ്ടിരിക്കുന്ന രണ്ട് അരുവികളുണ്ട്.**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٥١﴾

**﴾51﴿ അപ്പോൾ, നിങ്ങൾ രണ്ടുകൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

فِيهِمَا مِن كُلِّ فَٰكِهَةٍ زَوْجَانِ ﴿٥٢﴾

**﴾52﴿ അവരണ്ടിലും എല്ലാ (വിധ) പഴവർഗത്തിൽനിന്നും രണ്ട് ഇണകൾ (വീതം) ഉണ്ടായിരിക്കും.**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٥٣﴾

**﴾53﴿ അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

مُتَّكِـِٔينَ عَلَىٰ فُرُشٍۭ بَطَآئِنُهَا مِنْ إِسْتَبْرَقٍۚ وَجَنَى ٱلْجَنَّتَيْنِ دَانٍ ﴿٥٤﴾

**﴾54﴿ വിരിപ്പുകളിൽ ചാരിയിരുന്നുകൊണ്ട് (അവർ സുഖിക്കും) അവയുടെ ഉൾഭാഗം നിറക്കപ്പെട്ടിട്ടുള്ളത് കട്ടിപ്പട്ടു കൊണ്ടാണ്. രണ്ട് തോപ്പുകളിലെയും പറിച്ചെടുക്കുന്ന പഴംതാണ് നിൽക്കുന്നതായിരിക്കും.**

---

**﴾49﴿** (13 പോലെ) **﴾50﴿** فِيهِمَا അവ രണ്ടിലുമുണ്ട് عَيْنَانِ രണ്ട് അരുവി (ഉറവിടം)കൾ تَجْرِيَانِ ഒഴുകുന്ന, നടക്കുന്ന **﴾51﴿** (13 പോലെ) **﴾52﴿** فِيهِمَا അവ രണ്ടിലുമുണ്ട് مِن كُلِّ فَٰكِهَةٍ എല്ലാ പഴവർഗത്തിൽ നിന്നും زَوْجَانِ രണ്ട് ഇണകൾ, (ജനുസുകൾ) **﴾53﴿** (13 പോലെ) **﴾54﴿** مُتَّكِـِٔينَ ചാരിയിരുന്നവരായിട്ട് عَلَىٰ فُرُشٍۭ വിരിപ്പു

കളിൽ بَطَآئِنُهَا അവയുടെ (ഉള്ളിൽ) നിറക്കപ്പെട്ടത് مِنْ إِسْتَبْرَقٍ കട്ടിപ്പട്ടുകൊണ്ടാണ് (അങ്ങനെയുള്ള) وَجَنَى പറിച്ചെടുക്കുന്ന പഴം (ഫലം) ٱلْجَنَّتَيْنِ രണ്ട് തോപ്പുകളുടെയും دَانٍ അടുത്തതാണ്, താണുനിൽക്കുന്നതാണ്.

വൃക്ഷങ്ങളിൽനിന്ന് ഫലം പറിച്ചെടുക്കുവാൻ ഒട്ടും പ്രയാസമുണ്ടാകുന്നതല്ല. ഇരുന്നോ നിന്നോ വേഗം പറിക്കുമാറ് അവ അടുത്തായിരിക്കും എന്ന് സാരം.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

**﴾55﴿ അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

فِيهِنَّ قَـٰصِرَٰتُ ٱلطَّرْفِ لَمْ يَطْمِثْهُنَّ إِنسٌ قَبْلَهُمْ وَلَا جَآنٌّ ﴿٥٦﴾

**﴾56﴿ അവയിൽ, കണ്ണുകളെ [നോട്ടത്തെ] നിയന്ത്രിക്കുന്ന സ്ത്രീകൾ ഉണ്ട്. അവർക്കുമുമ്പ് ഒരു മനുഷ്യനാകട്ടെ, ജിന്നാകട്ടെ അവരെ സ്പർശിച്ചിട്ടില്ല.**

﴾55﴿ (13 പോലെ) ﴾56﴿ فِيهِنَّ അവയിലുണ്ട് قَـٰصِرَٰتُ ചുരുക്കുന്ന (നിയന്ത്രിക്കുന്ന) സ്ത്രീകൾ ٱلطَّرْفِ കണ്ണിനെ (ദൃഷ്ടിയെ) لَمْ يَطْمِثْهُنَّ അവരെ സ്പർശിച്ചിട്ടില്ല إِنسٌ ഒരു മനുഷ്യനും قَبْلَهُمْ അവരുടെ (ഇവരുടെ) മുമ്പ് وَلَا جَآنٌّ ഒരു ജിന്നുമില്ല

സ്വഭർത്താക്കളിലേക്കല്ലാതെ ദൃഷ്ടിപതിക്കാത്ത പതിവ്രതകളും,ഭർത്താക്കളെ മാത്രം സ്നേഹിക്കുന്ന തരുണീമണികളുമായ ആ ഭാര്യമാരെ സ്പർശിക്കുവാനുള്ള ഭാഗ്യം അവർക്ക്-റബ്ബിന്റെ സ്ഥാനത്തെ ഭയപ്പെടുന്നവർക്ക്-അല്ലാതെ ലഭിക്കുന്നതല്ല.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

**﴾57﴿ അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

كَأَنَّهُنَّ ٱلْيَاقُوتُ وَٱلْمَرْجَانُ ﴿٥٨﴾

**﴾58﴿ അവർ [ആ സ്ത്രീകൾ] മാണിക്യവും, പവിഴവുമെന്നോണമിരിക്കും.**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

**﴾59﴿ അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

هَلْ جَزَآءُ ٱلْإِحْسَـٰنِ إِلَّا ٱلْإِحْسَـٰنُ ﴿٦٠﴾

**《60》 നന്മ [പുണ്യം] ചെയ്തതിന്റെ പ്രതിഫലം നന്മ ചെയ്തു കൊടുക്കുകയല്ലാതെ (മറ്റുവല്ലതും) ആണോ?!**

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٦١﴾

**《61》 അപ്പോള്‍ നിങ്ങള്‍ രണ്ടുകൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളില്‍ ഏതൊന്നിനെയാണ് നിങ്ങള്‍ വ്യാജമാക്കുന്നത്?!**

---

《57》 (13 പോലെ) 《58》 كَأَنَّهُنَّ അവര്‍ ആകുന്നുവെന്ന പോലെയുണ്ട് ٱلْيَاقُوتُ മാണിക്യം وَٱلْمَرْجَانُ പവിഴവും 《59》 (13 പോലെ) 《60》 هَلْ ഉണ്ടോ, ആണോ جَزَآءُ ٱلْإِحْسَـٰنِ നന്മ (പുണ്യം) ചെയ്യുന്നതിന്റെ പ്രതിഫലം إِلَّا ٱلْإِحْسَـٰنُ നന്മ ചെയ്യല്‍ (കൊടുക്കല്‍) അല്ലാതെ 《61》 (13 പോലെ)

---

റബ്ബിന്റെ സ്ഥാനത്തെ ഭയപ്പെട്ടവര്‍ക്ക് ലഭിക്കുവാനിരിക്കുന്ന നന്മകള്‍ പലതും അല്ലാഹു മേല്‍വചനങ്ങളില്‍ എടുത്തുകാട്ടി. എന്നാല്‍ അതുകൊണ്ട് അത് അവസാനിക്കുന്നില്ലെന്നും, അവക്ക് പുറമെ വേറെയും പല അനുഗ്രഹങ്ങള്‍ അവര്‍ക്ക് ലഭിക്കുവാനിരിക്കുന്നുവെന്നും അടുത്ത വചനങ്ങളില്‍ പ്രസ്താവിക്കുന്നു:-

وَمِن دُونِهِمَا جَنَّتَانِ ﴿٦٢﴾

**《62》 അവ രണ്ടിനുപുറമെ (വേറെ)യും രണ്ട് സ്വര്‍ഗത്തോപ്പുകളുണ്ട്.**

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٦٣﴾

**《63》 അപ്പോള്‍, നിങ്ങള്‍ രണ്ട് കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളില്‍ ഏതൊന്നിനെയാണ് നിങ്ങള്‍ വ്യാജമാക്കുന്നത്?!**

مُدْهَآمَّتَانِ ﴿٦٤﴾

**《64》 കടുംപച്ച പൂണ്ടതായ രണ്ടെണ്ണം!**

---

《62》 وَمِن دُونِهِمَا അവ (രണ്ടി)ന്ന് പുറമെ (രണ്ടും കൂടാതെ)യുണ്ട് جَنَّتَانِ രണ്ട് തോപ്പുകള്‍, സ്വര്‍ഗങ്ങള്‍ 《63》 (13 പോലെ) 《64》 مُدْهَآمَّتَانِ കടുംപച്ച (കരിമ്പച്ച)യായ രണ്ടെണ്ണം

---

ഫലവൃക്ഷങ്ങളുടെയും സസ്യലതാദികളുടെയും ആധിക്യം നിമിത്തം തോപ്പുകളുടെ വര്‍ണം കടുംപച്ചയായിരിക്കുന്നുവെന്ന് സാരം.

فَبِأَىِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٦٥﴾

**《65》 അപ്പോള്‍, നിങ്ങള്‍ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളില്‍ ഏതൊന്നിനെയാണ് നിങ്ങള്‍ വ്യാജമാക്കുന്നത്?!**

فِيهِمَا عَيْنَانِ نَضَّاخَتَانِ ﴿٦٦﴾

﴿66﴾ **കുതിച്ചൊഴുകുന്ന രണ്ട് അരുവികൾ അവ രണ്ടിലുമുണ്ട്.**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٦٧﴾

﴿67﴾ **അപ്പോൾ, നിങ്ങൾ രണ്ട് കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

فِيهِمَا فَٰكِهَةٌ وَنَخْلٌ وَرُمَّانٌ ﴿٦٨﴾

﴿68﴾ **രണ്ടിലും പഴവർഗവും, ഈത്തപ്പനകളും, ഉറുമാമ്പഴ [മാതളപ്പഴ]വും ഉണ്ട്.**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٦٩﴾

﴿69﴾ **അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

---

﴿65﴾ (13 പോലെ) ﴿66﴾ فِيهِمَا ആ രണ്ടിലുമുണ്ട് عَيْنَانِ രണ്ട് അരുവികൾ, ഉറവുകൾ نَضَّاخَتَانِ ഊക്കോടെ (കുതിച്ചു) ഒഴുകുന്ന ﴿67﴾ (13 പോലെ) ﴿68﴾ فِيهِمَا ആ രണ്ടിലുമുണ്ട് فَٰكِهَةٌ പഴവർഗം وَنَخْلٌ ഈത്തപ്പനയും وَرُمَّان ഉറുമാമ്പഴവും, മാതളവും ﴿69﴾ (13 പോലെ)

---

സ്വർഗീയവസ്തുക്കൾ എല്ലാംതന്നെ, ഭൗതികവസ്തുക്കളുമായി നാമമാത്ര സാദൃശ്യമേയുള്ളൂ. നമുക്ക് പരിചയമുള്ള പേരുകളിലല്ലാതെ നമുക്ക് അവയെ പരിചയപ്പെടുത്തുവാൻ നിവൃത്തിയില്ലല്ലോ. നബി ﷺ അരുളിച്ചെയ്തതുപോലെ, മനുഷ്യൻ കണ്ടും കേട്ടും അറിഞ്ഞിട്ടില്ലാത്തതും, മനുഷ്യന് വിഭാവനം ചെയ്യാൻ കഴിഞ്ഞിട്ടില്ലാത്തതുമാണ് സ്വർഗത്തിലെ ഓരോ വിഭാഗവും. ഇതിനെപ്പറ്റി ഒന്നിലധികം സ്ഥലത്ത് നാം ഓർമിപ്പിച്ചിട്ടുള്ളതാണ്.

فِيهِنَّ خَيْرَٰتٌ حِسَانٌ ﴿٧٠﴾

﴿70﴾ **അവയിൽ, സുന്ദരികളായ ഉത്തമ സ്ത്രീകളുണ്ട്;**

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٧١﴾

﴿71﴾ **അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!**

حُورٌ مَّقۡصُورَٰتٌ فِي ٱلۡخِيَامِ ﴿٧٢﴾

﴾72﴿ അതായത്, കൂടാരങ്ങളിൽ നിയന്ത്രിക്കപ്പെട്ടിട്ടുള്ള (ഘോഷാ സ്ത്രീകളായ) വെളുത്ത മെയ്യാമണികൾ!

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

﴾73﴿ അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!

لَمۡ يَطۡمِثۡهُنَّ إِنسٌ قَبۡلَهُمۡ وَلَا جَآنٌّ ﴿٧٤﴾

﴾74﴿ അവർക്ക് മുമ്പ് ഒരു മനുഷ്യനാകട്ടെ, ജിന്നാകട്ടെ അവരെ സ്പർശിച്ചിട്ടില്ല.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

﴾75﴿ അപ്പോൾ, നിങ്ങൾ രണ്ടു കൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!

مُتَّكِـِٔينَ عَلَىٰ رَفۡرَفٍ خُضۡرٍ وَعَبۡقَرِيٍّ حِسَانٍ ﴿٧٦﴾

﴾76﴿ പച്ചവർണമുള്ള മെത്തത്തലയിണയിലും, നല്ലതായ (അഴകേറിയ) പരവതാനികളിലുമായി ചാരിയിരുന്നുകൊണ്ട് (അവർ സുഖിക്കും).

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

﴾77﴿ അപ്പോൾ, നിങ്ങൾ രണ്ടുകൂട്ടരുടെയും റബ്ബിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെയാണ് നിങ്ങൾ വ്യാജമാക്കുന്നത്?!

---

﴾70﴿ فِيهِنَّ അവയിലുണ്ട് خَيۡرَٰتٌ നല്ല (ഉത്തമ) സ്ത്രീകൾ حِسَانٌ സുന്ദരികളായ, നല്ലവരായ, ഭംഗിയുള്ള ﴾71﴿ (13 പോലെ) ﴾72﴿ حُورٌ വെളുത്ത (ഭംഗിയുള്ള) സ്ത്രീകൾ مَّقۡصُورَٰت നിയന്ത്രിക്കപ്പെട്ടവർ, ഘോഷാസ്ത്രീകൾ فِي ٱلۡخِيَامِ കൂടാരങ്ങളിൽ ﴾73﴿ (13 പോലെ) ﴾74﴿ لَمۡ يَطۡمِثۡهُنَّ അവരെ സ്പർശിച്ചിട്ടില്ല إِنسٌ ഒരു മനുഷ്യനും قَبۡلَهُمۡ അവരുടെ (ഇവരുടെ) മുമ്പ് وَلَا جَآنٌّ ജിന്നുമില്ല ﴾75﴿ (13 പോലെ) ﴾76﴿ مُتَّكِـِٔينَ ചാരിയിരുന്നുകൊണ്ട് عَلَىٰ رَفۡرَفٍ മെത്തത്തലയിണ (മെത്തവിരിപ്പ്) മേൽ خُضۡرٍ പച്ച وَعَبۡقَرِي പരവതാനി (വിരിപ്പ്)യിലും حِسَان നല്ല (മുന്തിയ)തായ ﴾77﴿ (13 പോലെ)

---

ആകൃതിയിലും പ്രകൃതിയിലും വളരെ മികച്ചുനിൽക്കുന്ന സ്ത്രീകൾ എന്നാണ് خَيۡرَات حِسَان കൊണ്ടുദ്ദേശ്യം. ഉമ്മുസലമഃ (റ)യിൽനിന്ന് നിവേദനം ചെയ്ത

പ്പെട്ട ഒരു ഹദീഥിൽ خيرات الأخلاق حسان الوجوه (ഉത്തമസ്വഭാവമുള്ളവരും, മുഖസൗന്ദര്യമുള്ളവരും) എന്ന് വന്നിട്ടുണ്ട്. حور (ഹൂർ) എന്ന വാക്കിനെപ്പറ്റി സൂ: ദുഖാൻ 54-ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ പ്രസ്താവിച്ചത് ഓർക്കുക. ലോകരക്ഷിതാവായ അല്ലാഹുവിന്റെ മുമ്പിൽ നിൽക്കേണ്ടിവരുമെന്ന ബോധത്തോടും, അല്ലാഹുവിനെക്കുറിച്ചുള്ള ഭയപ്പാടോടുംകൂടി ജീവിക്കുകയും, മേൽ വിവരിച്ച സ്വർഗീയസുഖസൗകര്യങ്ങൾക്ക് പാത്രമായിത്തീരുകയും ചെയ്യുന്ന സൽഭാഗ്യവാൻമാരിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ ആമീൻ.

നശ്വരമായ ഐഹിക ജീവിതത്തിൽ അല്ലാഹു മനുഷ്യന് ചെയ്തുകൊടുത്ത പല അനുഗ്രഹങ്ങളെക്കുറിച്ചും സൂറത്തിന്റെ ആദ്യവചനങ്ങളിൽ വിവരിച്ചു. അതിനെ തുടർന്ന് (26, 27 വചനങ്ങളിൽ) ഭൂമിയിലുള്ളവരെല്ലാം നാശമടയുന്നവരാണെന്നും, മഹത്വത്തിന്റെയും, ഉദാരതയുടെയും ഉടമയായ അല്ലാഹു ശേഷിച്ചിരിക്കുന്നവനാണെന്നും ഓർമിപ്പിച്ചു. പിന്നീട് പ്രസ്താവിച്ച കാര്യങ്ങളെല്ലാംതന്നെ പരിശോധിച്ചാൽ അവ ഒന്നുകിൽ അല്ലാഹുവിന്റെ മഹത്വത്തെ, അല്ലെങ്കിൽ അവന്റെ ഔദാര്യത്തെ വെളിപ്പെടുത്തുന്നവയാണെന്ന് കാണാം. ഈ രണ്ട് ഗുണവിശേഷങ്ങളും ഒരിക്കൽകൂടി ഓർമിപ്പിച്ചുകൊണ്ട് ഈ സൂറത്ത് അല്ലാഹു അവസാനിപ്പിക്കുന്നു:-

تَبَـٰرَكَ ٱسْمُ رَبِّكَ ذِى ٱلْجَلَـٰلِ وَٱلْإِكْرَامِ ﴿٧٨﴾

**﴾78﴿ മഹത്വവും, ഉദാരതയുമുള്ളവനായ നിന്റെ റബ്ബിന്റെ നാമം വളരെ മേൻമയേറിയതാകുന്നു!**

---

﴾78﴿ تَبَـٰرَكَ നന്മയേറിയതാകുന്നു, വളരെ മേന്മയായിരിക്കുന്നു, മഹത്വം വർദ്ധിച്ചിരിക്കുന്നു ٱسْمُ رَبِّكَ നിന്റെ റബ്ബിന്റെ നാമം ذِى ٱلْجَلَـٰلِ മഹത്വമുള്ളവനായ وَٱلْإِكْرَام ഉദാരതയും, ബഹുമാനവും

---

جَلال (ജലാൽ) എന്നാൽ മഹത്വം, മാഹാത്മ്യം, ഗൗരവം, ഗാംഭീര്യം എന്നൊക്കെയാണ് അർത്ഥം. إكْرَام (ഇക്റാം) എന്നാൽ, ബഹുമാനിക്കുക, ആദരിക്കുക, ഔദാര്യം ചെയ്യുക എന്നിങ്ങനെയും അർത്ഥമാകുന്നു. എല്ലാ വിധത്തിലുള്ള മാഹാത്മ്യത്തിന്റെയും ഗൗരവത്തിന്റെയും പാരമ്യം പ്രാപിച്ച അതിമഹാനും, എല്ലാവിധ ബഹുമാനാദരവും ദയവും നൽകുന്ന അത്യുദാരനുമായുള്ളവൻ എന്നത്രെ ذو الْجَلَال والإكْرَام എന്ന വിശേഷണത്തിന്റെ താൽപര്യം. ഒന്നാമത്തേത് അവന് യാതൊന്നിന്റെയും ആശ്രയമില്ലെന്ന് കാണിക്കുന്നുവെങ്കിൽ, രണ്ടാമത്തേത് അവന്റെ ആശ്രയം അവനല്ലാതെ എല്ലാറ്റിനും ആവശ്യമാണെന്നും കാണിക്കുന്നു. ഒന്നാമത്തെ ഗുണം നിമിത്തം മഹത്വപ്പെടുത്തപ്പെടുവാനും, ആരാധിക്കപ്പെടുവാനും അവൻ അർഹനാകുന്നു. രണ്ടാമത്തെ ഗുണം നിമിത്തം അവൻ നന്ദി

ചെയ്യപ്പെടുവാനും, ഓർമിക്കപ്പെടുവാനും അർഹനാകുന്നു.

ഒരു നബിവചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു: أجلوا الله يغفر لكم (നിങ്ങൾ അല്ലാഹുവിനെ മഹത്വപ്പെടുത്തുവിൻ, അവൻ നിങ്ങൾക്ക് പൊറുത്തുതരും. (അ.) മറ്റൊരു നബിവചനം ഇപ്രകാരമാകുന്നു: الظوا بياذا الجلال والإكرام (യാദൽ, ജലാലി വൽ ഇക്റാം- മഹത്വവും ഉദാരതയുമുള്ളവനേ- എന്ന വാക്യത്തെ നിങ്ങൾ മുറുകെ പിടിക്കുവിൻ (അ; തി; ന.) നമസ്കാരം കഴിഞ്ഞ ഉടനെ നബി ﷺ ഇപ്രകാരം പറഞ്ഞിരുന്നതായി ഇമാം മുസ്‌ലിം (റ) ഉദ്ധരിച്ച ഹദീഥ് പ്രസിദ്ധമാണല്ലോ. اللهم أنت السلام ومنك السلام تباركت ياذاالجلال والإكرام (അല്ലാഹുവേ, നീയത്രെ ശാന്തി, നിന്നിൽനിന്നുതന്നെയാണ് താനും ശാന്തി. മഹത്വവും, ഉദാരതയും ഉള്ളവനേ, നീ വളരെ മേൻമയേറിയവനാകുന്നു.)

ربنا ولك الحمد اولا وآخرا

سورة الواقعة

# 56. സൂറത്തുൽ വാകിഅഃ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 96 - വിഭാഗം (റുകൂഉ്) 3

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

إِذَا وَقَعَتِ ٱلۡوَاقِعَةُ ﴿١﴾

**《1》 (ആ) സംഭവം സംഭവിച്ചാൽ...! [ഹാ, അതിഭയങ്കരം തന്നെ!]**

لَيۡسَ لِوَقۡعَتِهَا كَاذِبَةٌ ﴿٢﴾

**《2》 അതിന്റെ സംഭവ്യത നിഷേധിക്കുന്ന ഒന്നുംതന്നെ ഇല്ല.**

خَافِضَةٌ رَّافِعَةٌ ﴿٣﴾

**《3》 (അത് തരം) താഴ്ത്തുന്നതാണ്, ഉയർത്തുന്നതുമാണ്.**

إِذَا رُجَّتِ ٱلۡأَرۡضُ رَجًّا ﴿٤﴾

**《4》 ഭൂമി ഒരു (കഠിന) വിറ വിറപ്പിക്കപ്പെട്ടാൽ,-**

وَبُسَّتِ ٱلۡجِبَالُ بَسًّا ﴿٥﴾

**《5》 മലകൾ പൊടിച്ച് തരിപ്പണമാക്കപ്പെടുകയും.**

فَكَانَتۡ هَبَآءً مُّنۢبَثًّا ﴿٦﴾

**《6》 അങ്ങനെ, അത് ചിതറിയ ധൂളിയായിത്തീരുകയും.**

وَكُنتُمۡ أَزۡوَٰجًا ثَلَٰثَةً ﴿٧﴾

**《7》 നിങ്ങൾ മൂന്ന് (തരത്തിലുള്ള) ഭാഗങ്ങളായിത്തീരുകയും (ചെയ്താൽ).....!**

﴾1﴿ إِذَا وَقَعَتِ സംഭവിച്ചാൽ, ഉണ്ടായാൽ ٱلْوَاقِعَةُ (ആ) സംഭവം ﴾2﴿ لَيْسَ ഇല്ല لِوَقْعَتِهَا അതിന്റെ സംഭവ്യതയെ, സംഭവിക്കുന്ന സമയത്ത് كَاذِبَةٌ കളവാക്കുന്ന (നിഷേധിക്കുന്ന) ഒന്നും ﴾3﴿ خَافِضَةٌ താഴ്ത്തുന്നതാണ് رَّافِعَةٌ ഉയർത്തുന്നതാണ് ﴾4﴿ إِذَا رُجَّتِ വിറപ്പിക്കപ്പെട്ടാൽ ٱلْأَرْضُ ഭൂമി رَجًّا ഒരു വിറ ﴾5﴿ وَبُسَّتِ പൊടിക്ക (നുറുക്ക)പ്പെടുകയും ٱلْجِبَالُ മലകൾ بَسًّا ഒരു പൊടിക്കൽ, നുറുക്കൽ ﴾6﴿ فَكَانَتْ എന്നിട്ട് അത് ആയിത്തീർന്നു هَبَآءً ധൂളി مُّنۢبَثًّا ചിതറിയ, നിരന്ന ﴾7﴿ وَكُنتُمْ നിങ്ങളായിത്തീരുകയും أَزْوَٰجًا ഇണകൾ (തരക്കാർ, വിഭാഗക്കാർ) ثَلَٰثَةً മൂന്ന്

---

ലോകാവസാന സമയമാകുന്ന ക്വിയാമത്തിനെക്കുറിച്ചാണ് സംഭവം (الْوَاقِعَة) എന്ന് പറഞ്ഞിരിക്കുന്നത്. ലോകത്ത് സംഭവിക്കാനിരിക്കുന്ന ഏറ്റവും ഭയങ്കര സംഭവമെന്ന നിലക്കും, അതിന്റെ സംഭവ്യത സുനിശ്ചിതമാണെന്ന നിലക്കുമാണ് അതിന് ആ പേർ വന്നത്. ആസന്നസംഭവം (الْقَارِعَة), ഭയങ്കരസംഭവം(الازفة) എന്നിങ്ങനെയുള്ള അതിന്റെ മറ്റ് പേരുകളെപ്പോലെത്തന്നെ, ഇതും, അതിന്റെ ഗൗരവത്തെയും ഭയങ്കരതയെയുമാണ് ചൂണ്ടിക്കാട്ടുന്നത്. ഏതൊരു ദൃഷ്ടാന്തം കണ്ടാലും അത് ജാലമെന്നും മറ്റും പറഞ്ഞ് തള്ളിക്കളയുക അവിശ്വാസികളുടെ പതിവാണ്. എന്നാൽ, ഈ മഹാസംഭവം സംഭവിക്കുമ്പോൾ അതിനെ നിഷേധിക്കുവാനോ വ്യാജമാക്കുവാനോ, തടയുവാനോ ആർക്കും സാധ്യമല്ല. അതിന്റെ മുമ്പിൽ ഭയവിഹ്വലരായി മുട്ടുകുത്താത്ത ഒരാളും ഉണ്ടായിരിക്കയുമില്ല. ചില ആളുകളെ- അതെ, ദുർജ്ജനങ്ങളെ- അത് അങ്ങേഅറ്റം തരംതാഴ്ത്തുന്നു. ചില ആളുകളെ- അതെ, സജ്ജനങ്ങളെ- അത് അങ്ങേഅറ്റം ഉയർത്തുകയും ചെയ്യുന്നു. അന്നാണല്ലോ ഓരോരുത്തന്റെയും നന്മതിന്മകളുടെ യഥാർത്ഥഫലം അനുഭവപ്പെടുക. അന്ത്യനാളിൽ ഇന്നത്തെ ലോകഘടനയെല്ലാം മാറി മറ്റൊരു ഘടന നിലവിൽവരുന്നു. അന്നത്തെ സംഭവവികാസങ്ങളെപ്പറ്റി ക്വുർആൻ പലപ്പോഴും പ്രസ്താവിക്കാറുള്ളത്. താഴെ സൂറത്തുകളിൽ ഇത് കൂടുതൽ കാണാവുന്നതുമാണ്. അവയിൽ ചിലതത്രെ 4-6 വചനങ്ങളിൽ കാണുന്നത്.

ക്വിയാമത്തുനാളിൽ ജനങ്ങൾ മൂന്നുതരക്കാരായി തരം തിരിയുമെന്നും, ആ തരങ്ങൾ ഏതൊക്കെയാണെന്നും, ഓരോ തരക്കാരുടെയും സ്ഥിതിഗതികൾ എങ്ങനെയായിരിക്കുമെന്നും ഈ സൂറത്തിൽ അല്ലാഹു വിവരിച്ചു പറഞ്ഞിരിക്കുന്നു. 7 -ാം വചനത്തിൽ നിങ്ങൾ മൂന്ന് തരക്കാരായിത്തീരും എന്ന് പറഞ്ഞ ശേഷം 8-10 വചനങ്ങളിൽ മൂന്ന് തരക്കാരെക്കുറിച്ചും ഈ സാമാന്യവിവരണം നൽകുന്നു. പിന്നീട് ഏറ്റവും ഉയർന്ന തരക്കാരായ അതിഭാഗ്യവാൻമാരെപ്പറ്റി 11 -26ലും, രണ്ടാമത്തെ തരക്കാരായ ഭാഗ്യവാൻമാരെപ്പറ്റി 27-40ലും, മൂന്നാമത്തെ തരക്കാരായ ദുർഭാഗ്യവാൻമാരെപ്പറ്റി 41-56ലും വിശദീകരിച്ചിരിക്കുന്നു: അനന്തരം പല ദൃഷ്ടാന്തങ്ങളെയും, അനുഗ്രഹങ്ങളെയും സംബന്ധിച്ച് പ്രസ്താവിച്ചശേഷം, സൂറത്തിന്റെ അവസാനത്തിൽ- 88 മുതൽ 94 വരെ വചനങ്ങളിലായി- ആ

മൂന്ന് തരക്കാരെപ്പറ്റി വീണ്ടും ചുരുങ്ങിയ ഒരു വിവരണം ആവർത്തിച്ചിരിക്കുന്നത് കാണാം. അല്ലാഹു പറയുന്നു:-

فَأَصْحَٰبُ ٱلْمَيْمَنَةِ مَآ أَصْحَٰبُ ٱلْمَيْمَنَةِ ﴿٨﴾

**《8》 എന്നുവെച്ചാൽ, (സൗഭാഗ്യത്തിന്റെ) വലതുപക്ഷക്കാർ; എന്താണ് (ഈ) വലതു പക്ഷക്കാർ...?! [ആശ്ചര്യംതന്നെ]**

وَأَصْحَٰبُ ٱلْمَشْـَٔمَةِ مَآ أَصْحَٰبُ ٱلْمَشْـَٔمَةِ ﴿٩﴾

**《9》 (ദൗർഭാഗ്യത്തിന്റെ) ഇടതു പക്ഷക്കാരും; എന്താണ് (ഈ) ഇട തുപക്ഷക്കാർ......?! [അതും ആശ്ചര്യം തന്നെ]**

وَٱلسَّٰبِقُونَ ٱلسَّٰبِقُونَ ﴿١٠﴾

**《10》 മുൻകടന്നവർ മുൻകടന്നവർ തന്നെ!**

---

**《8》** فَأَصْحَٰبُ എന്നാൽ (എന്നുവെച്ചാൽ) ആൾക്കാർ, കൂട്ടുകാർ ٱلْمَيْمَنَةِ വലതു പക്ഷത്തിന്റെ, വലതിന്റെ, സൗഭാഗ്യത്തിന്റെ, ശുഭത്തിന്റെ مَآ أَصْحَٰبُ എന്താണ് ആൾക്കാർ ٱلْمَيْمَنَةِ വലതുപക്ഷത്തിന്റെ .......**《9》** وَأَصْحَٰبُ ആൾക്കാരും ٱلْمَشْـَٔمَةِ ഇട തുപക്ഷത്തിന്റെ, ഇടതിന്റെ, ദൗർഭാഗ്യത്തിന്റെ, അശുഭത്തിന്റെ مَآ أَصْحَٰبُ എന്താണ് ആൾക്കാർ ٱلْمَشْـَٔمَةِ ഇടതുപക്ഷത്തിന്റെ **《10》** وَٱلسَّٰبِقُونَ മുൻകടന്നവർ, മുമ്പൻമാർ, മുന്നോട്ട് വന്നവർ ٱلسَّٰبِقُونَ മുൻകടന്നവർ (മുമ്പൻമാർ) തന്നെ

---

ശുഭം, ഭാഗ്യം, അഭിവൃദ്ധി, ആശീർവാദം, വലത്തുഭാഗംഎന്നൊക്കെയുള്ള അർത്ഥങ്ങൾ ഉൾക്കൊള്ളുന്ന يُمْن (യുംന്) എന്ന ധാതുവിൽനിന്നുള്ളതും, ഏറെക്കുറെ ആ അർത്ഥങ്ങളെല്ലാം പരിഗണിക്കപ്പെട്ടിട്ടുള്ളതുമായ വാക്കാണ് مَيْمَنَة(മൈമനത്ത്). ഇതിന്റെ നേരെ വിപരീതമാണ് شُؤْم (ശുഅ്മ്) ഉം مَشْئَمَة (മശ്അമത്തു)ഉം അപ്പോൾ വലതുപക്ഷക്കാർ എന്ന് നല്ലവിഭാഗക്കാരെയും ഇടതുപക്ഷക്കാർ എന്ന് ചീത്തവിഭാഗക്കാരെയും കുറിക്കുന്നുവെന്ന് മനസ്സിലാക്കാം. *(*)*

---

***(*) മാന്യവും നല്ലതുമായ കാര്യങ്ങളിൽ വലതുഭാഗവും, അല്ലാത്തവയിൽ ഇടതുഭാഗവും മുന്തിക്കണമെന്നുള്ള ഇസ്‌ലാമിക മര്യാദയിൽ അടങ്ങിയ രഹസ്യം ഏറെക്കുറെ ഇതിൽനിന്ന് ഊഹിക്കാം. ഇംഗ്ലീഷിലെ Right, Left എന്നീ വാക്കുകൾക്ക് ഏതാണ്ട് ഈ അർത്ഥങ്ങളുള്ളതായി കാണാം. മലയാളത്തിലെ ഇടതിലും വലതിലും തന്നെ ചിലതെല്ലാം ഇല്ലാതില്ല. പക്ഷേ, ഇന്നത്തെ പുരോഗമന ലഹരിയിൽ പലർക്കും ഇട- വല വ്യത്യാസം കാണുന്നില്ലെങ്കിൽ അതിലത്ഭുതമില്ല.***

7 -ാം വചനത്തിൽ പ്രസ്താവിച്ച ആ മൂന്ന് തരക്കാർ ആരാണെന്ന് ഈ വചനങ്ങളിൽനിന്ന് വ്യക്തമാകുന്നു.

(1) സൗഭാഗ്യത്തിന്റെ ആൾക്കാരായ വലതുപക്ഷക്കാർ (أَصْحَابُ الْمَيْمَنَةِ) സത്യവിശ്വാസവും, സൽക്കർമവും വഴി അല്ലാഹുവിന്റെ പ്രീതിക്കും പാപമോചനത്തിനും പാത്രമായവർ എന്ന് താൽപര്യം.

(2) ദൗർഭാഗ്യത്തിന്റെ ആൾക്കാരായ ഇടതുപക്ഷക്കാർ (أَصْحَابُ الْمَشْئَمَةِ). അവിശ്വാസവും, ദുഷ്കർമവും മൂലം അല്ലാഹുവിന്റെ ശാപകോപത്തിനും ശിക്ഷക്കും അർഹരായവരാണിത്. അടിമകളെ മോചിപ്പിക്കുക, അനാഥകൾക്കും, സാധുക്കൾക്കും ഭക്ഷണം നൽകുക, സത്യവിശ്വാസം സ്വീകരിക്കുക, ക്ഷമയെയും കാരുണ്യത്തെയും കുറിച്ച് പരസ്പരം ഉപദേശിക്കുക മുതലായവ അനുഷ്ഠിക്കുന്നവരെ ചൂണ്ടിക്കൊണ്ട് അവരത്രെ വലതുപക്ഷക്കാർ( أُولَئِكَ هُمْ أَصْحَابُ الْمَيْمَنَةِ) എന്നും, അല്ലാഹുവിന്റെ ആയത്തുകളിൽ അവിശ്വസിക്കുന്നവരെ ചൂണ്ടിക്കൊണ്ട് അവരത്രെ ഇടതുപക്ഷക്കാർ (أُولَئِكَ هُمْ أَصْحَابُ الْمَشْئَمَةِ) എന്നും സൂറത്തുൽ- ബലദിൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. ഒന്നാം വിഭാഗത്തിന്റെ ലാഭനേട്ടങ്ങളെയും, രണ്ടാം വിഭാഗത്തിന്റെ നാശനഷ്ടങ്ങളെയും കുറിച്ച് പറയേണ്ടതില്ല, അഥവാ രണ്ടും അങ്ങേഅറ്റം ആശ്ചര്യകരമാകുന്നുവെന്നത്രെ 8 ഉം 9 ഉം വചനങ്ങളിലെ ചോദ്യങ്ങളുടെ ഉദ്ദേശ്യം.

(3) മുൻകടന്നവർ (السَّابِقُون). അതായത്, എല്ലാ പ്രതികൂലശക്തികളെയും തട്ടിനീക്കി അല്ലാഹുവിന്റെ മാർഗത്തിൽ ത്യാഗം അനുഷ്ഠിക്കുന്നതിലും, സൽക്കർമങ്ങൾ ചെയ്ത് പുണ്യം സമ്പാദിക്കുന്നതിലും മറ്റുള്ളവരെ കവച്ചുവെച്ച് മുന്നോട്ടുവന്ന മഹാഭാഗ്യവാൻമാർ, നിങ്ങളുടെ റബ്ബിന്റെ പക്കൽനിന്നുള്ള പാപമോചനത്തിലേക്കും, ആകാശഭൂമിയോളം വിശാലതയുള്ള സ്വർഗത്തിലേക്കും മുൻകടന്ന് വരുവിൻ എന്ന് അടുത്ത അദ്ധ്യായം 21 ൽ അല്ലാഹു പറഞ്ഞിരിക്കുന്നു. ഏതാണ്ട് അതേപ്രകാരം സൂ: ആലുഇംറാൻ 133 ലും കാണാം. അല്ലാഹുവിന്റെ ഇതുപോലുള്ള ആഹ്വാനങ്ങളെ സ്വീകരിക്കുന്നതിൽ അവർ മുൻനിരയിലായിരുന്നതുപോലെ, അവന്റെ പക്കൽനിന്ന് ലഭിക്കുന്ന സ്ഥാനമാനങ്ങളിലും, അവന്റെ സാമീപ്യത്തിലും അവർ മുമ്പൻമാരാകുന്നു. നബിമാർ, സിദ്ദീക്വുകൾ, ശഹീദുകൾ, സ്വാലിഹുകൾ എന്നിവർ ഈ വിഭാഗത്തിൽ ഉൾപ്പെടുന്നു. ഈ മഹാഭാഗ്യവാൻമാരെ ചൂണ്ടിക്കാട്ടിക്കൊണ്ട് അല്ലാഹു പറയുന്നു:-

أُولَٰٓئِكَ ٱلۡمُقَرَّبُونَ ﴿١١﴾

**﴾11﴿ അക്കൂട്ടർ (അല്ലാഹുവിങ്കൽ) സാമീപ്യം സിദ്ധിച്ചവരത്രെ:-**

فِي جَنَّٰتِ ٱلنَّعِيمِ ﴿١٢﴾

**﴾12﴿ (അതെ) സുഖാനുഗ്രഹത്തിന്റെ സ്വർഗങ്ങളിൽ!**

ثُلَّةٌ مِّنَ ٱلْأَوَّلِينَ ﴿١٣﴾
وَقَلِيلٌ مِّنَ ٱلْـَٔاخِرِينَ ﴿١٤﴾

﴾13﴿ ആദ്യത്തേവരിൽനിന്ന് ഒരു (വലിയ) കൂട്ടം;
﴾14﴿ പിന്നീടുള്ളവരിൽനിന്ന് അൽപവും.

---

﴾11﴿ أُوْلَـٰٓئِكَ ആ കൂട്ടർ ٱلْمُقَرَّبُونَ സാമീപ്യം നൽകപ്പെട്ട(സിദ്ധിച്ച)വരാകുന്നു ﴾12﴿ فِى جَنَّـٰتِ സ്വർഗങ്ങളിൽ ٱلنَّعِيمِ അനുഗ്രഹത്തിന്റെ, സുഖാനുഭവത്തിന്റെ ﴾13﴿ ثُلَّةٌ ഒരു കൂട്ടം, സമൂഹം مِّنَ ٱلْأَوَّلِينَ ആദ്യത്തേവരിൽ (പൂർവ്വന്മാരിൽ)നിന്ന് ﴾14﴿ وَقَلِيلٌ കുറച്ചും, അൽപവും مِّنَ ٱلْـَٔاخِرِينَ പിന്നീടുള്ള (ഒടുവിലുള്ള)വരിൽ നിന്ന്

---

الأوَّلِين (ആദ്യത്തേവർ) എന്ന് പറഞ്ഞത് പൂർവ്വസമുദായങ്ങളെ ഉദ്ദേശിച്ചും الأخَرِين (പിന്നീടുള്ളവർ) എന്ന് പറഞ്ഞത് നബി തിരുമേനി ﷺ യുടെ സമുദായത്തെ ഉദ്ദേശിച്ചുമാണെന്നാണ് ഇബ്നു ജരീർ (റ) മുതലായ ഒരു വിഭാഗം മുഫസ്സിറുകളുടെ അഭിപ്രായം. എത്രയോ പ്രവാചകൻമാരും അവരുടെ സമുദായങ്ങളും മുമ്പ് കഴിഞ്ഞുപോയിട്ടുണ്ടല്ലോ. അവരിലെല്ലാംകൂടി ഉണ്ടായിട്ടുള്ള ത്യാഗീവര്യൻമാരായ മഹാൻമാരുടെ എണ്ണം, ഈ സമുദായത്തിൽ മാത്രമുള്ള അത്തരക്കാരുടെ എണ്ണത്തെ അപേക്ഷിച്ച് അധികമായിരിക്കുമെന്നാണ് ഈ വചനങ്ങളുടെ താൽപര്യം എന്നും അവർ പറയുന്നു.

ഇതേ സമുദായത്തിൽതന്നെയുള്ള മുൻഗാമികളെയും, പിൻഗാമികളെയും ഉദ്ദേശിച്ചാണ് ആദ്യത്തേവർഎന്നും, പിന്നീടുള്ളവർഎന്നും പറഞ്ഞിരിക്കുന്നത് എന്നത്രെ ഇബ്നു കഥീർ (റ) മുതലായ മറ്റൊരു വിഭാഗം വ്യാഖ്യാതാക്കളുടെ അഭിപ്രായം. ഈ അഭിപ്രായമാണ് കൂടുതൽ നന്നായി തോന്നുന്നത്. الله أعلم. ഒരു സമുദായത്തിന്റെ ആദ്യകാലങ്ങളിൽ സത്യവിശ്വാസം സ്വീകരിക്കുവാൻ മുമ്പോട്ടുവന്നവർ, ആ സമുദായത്തിലെ പിൽക്കാലത്തുള്ളവരെക്കാൾ ത്യാഗം ചെയ്തവരും, പ്രതികൂല ശക്തികൾക്കെതിരിൽ ആത്മാർപ്പണം നടത്തി തങ്ങളുടെ പിൻഗാമികളുടെ മാർഗതടസ്സങ്ങൾ ലഘൂകരിച്ചുകൊടുത്തവരും ആയിരിക്കുമെന്ന് പറയേണ്ടതില്ല. ആ നിലക്ക് -ഈ സമുദായത്തിലാകട്ടെ മറ്റ് സമുദായത്തിലാകട്ടെ- പിൻഗാമികളെ അപേക്ഷിച്ച് മുൻഗാമികളിലായിരിക്കും മുൻകടന്നവരുടെ (السابقون) എണ്ണം കൂടുതലുണ്ടായിരിക്കുക എന്ന് വ്യക്തമാണ്. അല്ലാഹു പറയുന്നു:

وَٱلسَّـٰبِقُونَ ٱلْأَوَّلُونَ مِنَ ٱلْمُهَـٰجِرِينَ وَٱلْأَنصَارِ وَٱلَّذِينَ ٱتَّبَعُوهُم بِإِحْسَـٰنٍ رَّضِىَ ٱللَّهُ عَنْهُمْ وَرَضُوا۟ عَنْهُ ....الخ- التوبة:100

(സാരം: മുഹാജിറുകളിൽനിന്നും, അൻസ്വാരികളിൽനിന്നുമുള്ള ആദ്യത്തേവരായ

മുൻകടന്നവരും, സുകൃതം മുഖേന അവരെ പിന്തുടരുന്നവരുമാകട്ടെ, അല്ലാഹു അവരെക്കുറിച്ച് തൃപ്തിപ്പെട്ടിരിക്കുന്നു. അവർ അവനെക്കുറിച്ചും തൃപ്തിപ്പെട്ടിരിക്കുന്നു. അടിഭാഗത്തുകൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങൾ- അവരതിൽ നിത്യവാസികളായ നിലയിൽ- അവൻ അവർക്ക് ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു. അതത്രെ, വമ്പിച്ച വിജയം. (സൂ: തൗബഃ 100.) ഒരു ഹദീഥിൽ നബി ﷺ ഇപ്രകാരം അരുളിച്ചെയ്യുന്നു: തലമുറകളിൽവെച്ച് കൂടുതൽ ഉത്തമമായത് എന്റെ തലമുറയാകുന്നു. പിന്നീട് അവരോട് അടുത്തുവരുന്നതും.(ബു; മു) ഹസൻ (റ) 11, 12 എന്നീ വചനങ്ങൾ ഓതിക്കൊണ്ട് ഇപ്രകാരം പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: മുൻകടന്നവർ ( السَّابِقُون) കാലം ചെന്നുപോയി. പക്ഷേ, അല്ലാഹുവേ, നീ ഞങ്ങളെ വലതുപക്ഷക്കാരു (أَصْحَابُ الْمَيْمَنَة)ടെ കൂട്ടത്തിൽ ആക്കിത്തരേണമേ! ( ابن أبي حاتم)

عَلَىٰ سُرُرٍ مَّوْضُونَةٍ ﴿١٥﴾

《15》 മടഞ്ഞുണ്ടാക്കപ്പെട്ട കട്ടിലുകളിന്മേലായിരിക്കും (അവർ);

مُّتَّكِـِٔينَ عَلَيْهَا مُتَقَـٰبِلِينَ ﴿١٦﴾

《16》 അന്യോന്യം അഭിമുഖരായ നിലയിൽ അവയിൽ ചാരിയിരുന്നു (സുഖിച്ചും)കൊണ്ട്.

---

《15》 عَلَىٰ سُرُرٍ കട്ടിലു (പര്യങ്കം)കളിന്മേൽ مَّوْضُونَةٍ മടഞ്ഞുണ്ടാക്കപ്പെട്ട, നെയ്യപ്പെട്ട 《16》 مُّتَّكِـِٔينَ ചാരിയിരുന്നു (സുഖിച്ചു)കൊണ്ട് عَلَيْهَا അവയിൽ, അവമേൽ مُتَقَـٰبِلِينَ അന്യോന്യം അഭിമുഖരായി (നേരിട്ടു)കൊണ്ട്

---

സ്വർണത്തിന്റെ ഇഴകളാൽ മടഞ്ഞുണ്ടാക്കപ്പെട്ട കട്ടിലുകളായിരിക്കും അവയെന്ന് ഇബ്നു അബ്ബാസ്, മുജാഹിദ്, ഇക്രിമഃ, ഖത്താദഃ (റ) മുതലായവരും, മുത്തും സ്വർണവും ചേർത്ത് മടയപ്പെട്ടവ എന്ന് സുദ്ദീ (റ)യും പറഞ്ഞതായി നിവേദനങ്ങളുണ്ട്. അല്ലാഹുവിനറിയാം. ഏതായാലും സ്വർഗത്തിലെ ഓരോ വസ്തുവും തന്നെ,നമ്മുടെ ഭൗതിക വസ്തുക്കളിൽ നിന്നും എത്രയോ ഉന്നതമായിരിക്കുമെന്ന് തീർച്ചയാണ്.

يَطُوفُ عَلَيْهِمْ وِلْدَٰنٌ مُّخَلَّدُونَ ﴿١٧﴾

《17》 സ്ഥിരവാസം നൽകപ്പെട്ടവരായ ബാലന്മാർ അവരിൽ (സേവനത്തിനായി) ചുറ്റിസഞ്ചരിച്ചുകൊണ്ടിരിക്കും;

بِأَكْوَابٍ وَأَبَارِيقَ وَكَأْسٍ مِّن مَّعِينٍ ﴿١٨﴾

《18》 കോപ്പകളും, കൂജകളും, ഉറവുനീരിന്റെ (അഥവാ കള്ളിന്റെ) പാനപാത്രവും സഹിതം.

لَّا يُصَدَّعُونَ عَنْهَا وَلَا يُنزِفُونَ ﴿١٩﴾

《19》 അവമൂലം അവർക്ക് തലവേദനയുണ്ടാവുകയില്ല: ലഹരിബാധിക്കുകയുമില്ല.

وَفَٰكِهَةٍ مِّمَّا يَتَخَيَّرُونَ ﴿٢٠﴾

《20》അവർ ഉത്തമമായി (തിരഞ്ഞെടുത്തു) സ്വീകരിക്കുന്ന തരത്തിൽപെട്ട പഴവർഗങ്ങളും.

وَلَحْمِ طَيْرٍ مِّمَّا يَشْتَهُونَ ﴿٢١﴾

《21》അവർ ഇച്ഛിക്കുന്ന തരത്തിൽപെട്ട പക്ഷിമാംസവും (സഹിതം അവർ ചുറ്റിനടക്കും).

---

《17》 يَطُوفُ عَلَيْهِمْ അവരിൽ ചുറ്റും, സഞ്ചരിക്കും وِلْدَٰنٌ കുട്ടികൾ, ബാലന്മാർ مُّخَلَّدُونَ ശാശ്വത (സ്ഥിര)വാസം നൽകപ്പെട്ട 《18》 بِأَكْوَابٍ കോപ്പകളുമായി وَأَبَارِيقَ കൂജകളുമായും وَكَأْسٍ പാനപാത്രവും مِّن مَّعِينٍ ഉറവുനീരിന്റെ (കള്ളിന്റേതായ) 《19》 لَّا يُصَدَّعُونَ അവർക്ക് തലവേദന (തലക്കുത്ത്) പിടിപെടുകയില്ല عَنْهَا അതിനാൽ وَلَا يُنزِفُونَ അവർക്ക് ലഹരി (മത്ത്) പിടിക്കയുമില്ല 《20》 وَفَٰكِهَةٍ പഴവർഗവും مِّمَّا യാതൊരു തരത്തിൽപെട്ട يَتَخَيَّرُونَ അവർ തിരഞ്ഞെടുക്കുന്നു, നന്നായിക്കാണുന്ന 《21》 وَلَحْمِ طَيْرٍ പക്ഷിമാംസവും مِّمَّا يَشْتَهُونَ അവർ ഇച്ഛിക്കുന്ന, ആശിക്കുന്ന

---

അവർ ഇഷ്ടപ്പെടുന്നതും, അവർക്കാവശ്യമുള്ളതുമായ വിവിധതരം ഭക്ഷണ പദാർത്ഥങ്ങളും, സുഖഭോജ്യങ്ങളും പാനീയങ്ങളുമെല്ലാം അവർക്ക് എത്തിച്ചുകൊടുത്തുകൊണ്ട് അവരെ സേവിക്കുകയും പരിചരിക്കുകയും ചെയ്യാൻ സ്വർഗീയ ബാലഭൃത്യൻമാർ സദാ സന്നദ്ധരായിരിക്കുമെന്ന് താൽപര്യം. ഭൂമിയിലെ കള്ളിന്റെ ദോഷങ്ങൾ കുപ്രസിദ്ധമാണല്ലോ. അങ്ങനെയുള്ള ദോഷങ്ങളൊന്നും സ്വർഗത്തിലെ കള്ളിനില്ല. അവ തമ്മിൽ പേരിൽ മാത്രമേ യോജിപ്പുള്ളൂ എന്ന് 19-ാം വാക്യം ചൂണ്ടിക്കാട്ടുന്നു:-

وَحُورٌ عِينٌ ﴿٢٢﴾

《22》 വിശാല നേത്രകളായ വെള്ളമെയ്യാമണി (കളായ സ്ത്രീ) കളുമുണ്ടായിരിക്കും;

كَأَمْثَٰلِ ٱللُّؤْلُؤِ ٱلْمَكْنُونِ ﴿٢٣﴾

《23》 (അതെ, ചിപ്പികളിൽ) ഒളിച്ച് സൂക്ഷിക്കപ്പെട്ട മുത്തുപോലുള്ളവർ!

جَزَآءًۢ بِمَا كَانُوا۟ يَعْمَلُونَ ﴿٢٤﴾

《24》 അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിന് പ്രതിഫലമായിട്ടത്രെ (ഇതെല്ലാം നൽകപ്പെടുന്നത്).

لَا يَسْمَعُونَ فِيهَا لَغْوًا وَلَا تَأْثِيمًا ﴿٢٥﴾

《25》 അവര്‍ അവിടത്തില്‍വെച്ച് അനാവശ്യമാകട്ടെ, കുറ്റകരമായതാകട്ടെ ഒന്നും കേള്‍ക്കുകയില്ല.

إِلَّا قِيلًا سَلَٰمًا سَلَٰمًا ﴿٢٦﴾

《26》 -സലാം, സലാം എന്ന് പറയപ്പെടുന്നതല്ലാതെ

---

《22》 وَحُورٌ വെളുത്ത മെയ്യാമണി(സുന്ദരി)കളും عِينٌ വിശാലനേത്രകളായ 《23》 كَأَمْثَٰلِ പോലെയുള്ളവര്‍ ٱللُّؤْلُؤِ മുത്ത് ٱلْمَكْنُونِ ഒളിക്ക(സൂക്ഷിക്ക)പ്പെട്ട 《24》 جَزَآءً പ്രതിഫലമായിട്ട് بِمَا كَانُوا۟ അവര്‍ ആയിരുന്നതിന് يَعْمَلُونَ പ്രവര്‍ത്തിക്കും 《25》 لَا يَسْمَعُونَ അവര്‍ കേള്‍ക്കയില്ല فِيهَا അതില്‍, അവിടത്തില്‍ لَغْوًا ഒരു അനാവശ്യവും وَلَا تَأْثِيمًا കുറ്റകരമായതുമില്ല 《26》 إِلَّا قِيلًا പറയപ്പെടുന്നത് (വാക്ക്) അല്ലാതെ سَلَٰمًا سَلَٰمًا സലാം, സലാം എന്ന്

---

സന്തോഷത്തിന്റെയും, ബഹുമാനാദരവിന്റെയും അഭിവാദ്യമായ- ശാന്തിയുടെയും സമാധാനത്തിന്റെയും സന്ദേശമായ- രക്ഷയുടെയും കാവലിന്റെയും പ്രാര്‍ത്ഥനയായ- സലാമുകളും, സ്വീകരണത്തിന്റെ വാക്കുകളും മാത്രമായിരിക്കും അവര്‍ക്കവിടെ ഏതിടത്തിലും കേള്‍ക്കുമാറാകുക. (സൂ: അഹ്സാബ് 44 ഉം, വ്യാഖ്യാനവും ഓര്‍ക്കുക.) അടുത്ത വചനം മുതല്‍ വലതുപക്ഷക്കാരുടെ സ്ഥിതിഗതികള്‍ വിവരിക്കുന്നു:-

وَأَصْحَٰبُ ٱلْيَمِينِ مَآ أَصْحَٰبُ ٱلْيَمِينِ ﴿٢٧﴾

《27》 വലതുഭാഗക്കാരാകട്ടെ, എന്താണ് (ഈ) വലതു ഭാഗക്കാര്‍?! [ആശ്ചര്യംതന്നെ]

فِى سِدْرٍ مَّخْضُودٍ ﴿٢٨﴾

《28》 മുള്ള് ഉരിയപ്പെട്ട [മുള്ളില്ലാത്ത] ഇലന്തമരങ്ങളിലായിരിക്കും (അവര്‍ കഴിഞ്ഞുകൂടുക).

وَطَلْحٍ مَّنضُودٍ ﴿٢٩﴾

《29》 (പഴം) അടുക്കിവെക്കപ്പെട്ട വാഴകളിലും.

وَظِلٍّ مَّمْدُودٍ ﴿٣٠﴾

《30》 നീണ്ടു (വിശാലമായി) കിടക്കുന്ന തണലിലും.

وَمَآءٍ مَّسْكُوبٍ ﴿٣١﴾

《31》 (സദാ) ചൊരിയപ്പെട്ടുകൊണ്ടിരിക്കുന്ന ജലത്തിലും.

وَفَـٰكِهَةٍ كَثِيرَةٍ ﴿٣٢﴾

﴾32﴿ ധാരാളമായ പഴവർഗത്തിലും.

لَّا مَقْطُوعَةٍ وَلَا مَمْنُوعَةٍ ﴿٣٣﴾

﴾33﴿ -ഭംഗംവരുത്തപ്പെടാത്തതും, മുടക്കം ചെയ്യപ്പെടാത്തതുമായ (പഴവർഗങ്ങളിൽ).-

وَفُرُشٍ مَّرْفُوعَةٍ ﴿٣٤﴾

﴾34﴿ ഉയർന്ന (തരം) വിരിപ്പുകളിലും (ആയിരിക്കും അവർ കഴിഞ്ഞുകൂടുക).

---

﴾27﴿ وَأَصْحَـٰبُ ٱلْيَمِينِ വലതുഭാഗക്കാരാകട്ടെ مَآ أَصْحَـٰبُ ٱلْيَمِينِ എന്താണ് വലതു ഭാഗക്കാർ ﴾28﴿ فِى سِدْرٍ ഇലന്തവൃക്ഷത്തിലായിരിക്കും مَّخْضُود മുള്ള് ഉരിയപ്പെട്ട (മുള്ളില്ലാത്ത), ഫലം അധികരിച്ച ﴾29﴿ وَطَلْحٍ വാഴകളിലും, ത്വൽഹു മരത്തിലും مَّنضُود അടുക്കിവെക്കപ്പെട്ട ﴾30﴿ وَظِلٍّ തണലിലും, നിഴലിലും مَّمْدُود നീട്ടി ഇടപ്പെട്ട (വിശാലമായ) ﴾31﴿ وَمَآءٍ വെള്ളത്തിലും مَّسْكُوب ചൊരിയപ്പെട്ട (ഒഴുകുന്ന) ﴾32﴿ وَفَـٰكِهَةٍ പഴവർഗത്തിലും كَثِيرَةٍ അധിക (ധാരാള)മായ ﴾33﴿ لَّا مَقْطُوعَةٍ മുറിക്ക (ഭംഗംവരുത്ത)പ്പെടാത്ത وَلَا مَمْنُوعَةٍ മുടക്കം (തടസ്സം) ചെയ്യപ്പെടാത്ത ﴾34﴿ وَفُرُش വിരിപ്പുകളിലും مَّرْفُوعَة ഉയർത്തപ്പെട്ട (ഉയർന്ന)

---

വലതുപക്ഷക്കാരായ ആ ഭാഗ്യവാൻമാർക്ക് ലഭിക്കുന്ന സ്വർഗീയ വിഭവങ്ങളുടെ ചില ഉദാഹരണങ്ങളാണിവിടെ ചൂണ്ടിക്കാട്ടുന്നത്.

1. മുള്ള് ഉരിയപ്പെട്ട ഇലന്തവൃക്ഷങ്ങൾ. ഭൂമിയിലെ ഇലന്തമരങ്ങൾ മുള്ള് നിറഞ്ഞതും കായകുറഞ്ഞതുമായിരിക്കും. ഇവർക്ക് ലഭിക്കുന്നതാകട്ടെ, തീരെ മുള്ളില്ലാത്തത്- അഥവാ ഫലത്തിന്റെ ആധിക്യത്താൽ മുള്ളിന് നിൽക്കുവാൻ പഴുതില്ലാത്തതായിരിക്കും.

2. അടുക്കടുക്കായി ധാരാളക്കണക്കിൽ പഴം തിങ്ങിനിറഞ്ഞ വാഴവൃക്ഷങ്ങൾ. അറേബ്യയിലുള്ള ഏതോ ഒരു മുൾവൃക്ഷത്തിന്റെ പേരാണ് طَلْح (ത്വൽഹ്) എന്നും ചില വ്യാഖ്യാതാക്കൾ പറഞ്ഞുകാണുന്നു.

3. ദീർഘവിശാലമായ തണലുകൾ. അവിടെ വെയിലോ ചൂടോ അനുഭവപ്പെടുന്നതല്ല. നബി ﷺ ഒരു ഹദീഥിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. സ്വർഗത്തിൽ ഒരു വൃക്ഷമുണ്ട്: വാഹനക്കാരനായ ഒരാൾ അതിന്റെ തണലിൽ നൂറു കൊല്ലം സഞ്ചരിച്ചാലും അവനത് മുറിച്ച് കടക്കുകയില്ല. വേണമെങ്കിൽ (ഇതിന്

തെളിവായി) നിങ്ങൾക്ക് വായിക്കാം: وَظِلٍّ مَمْدُود (നീണ്ടുകിടക്കുന്ന തണലും.) (ബു; മു.) നബി ﷺക്ക് സ്വർഗം പ്രദർശിക്കപ്പെട്ട സംഭവം വിവരിക്കുന്ന ഹദീഥിൽ അവിടുന്ന് പറഞ്ഞിരിക്കുന്നു: അതിലെ ഒരു പഴക്കുല ഇഹലോകം ശേഷിക്കുന്ന കാലത്തോളം നിങ്ങൾക്ക് ഭക്ഷിക്കുമാറുണ്ടായിരിക്കും (ബു; മു.)

4. ഒരിക്കലും വറ്റിപ്പോകുകയോ, കുറവ് ബാധിക്കുകയോ ചെയ്യാതെ എപ്പോഴും എവിടെയും ലഭിക്കുമാറ് ഒഴുകിക്കൊണ്ടിരിക്കുന്ന ജലം.

5. കാലവ്യത്യാസംകൊണ്ടോ, മറ്റ് കാരണങ്ങൾകൊണ്ടോ ഇടമുറിഞ്ഞു പോകാതെ, എക്കാലത്തും സുസമൃദ്ധവും സുലഭവുമായ പഴവർഗങ്ങൾ.

6. ഉന്നതനിലവാരത്തിലുള്ള ഉയർന്ന വിരിപ്പുവിതാനങ്ങൾ. ഇവയും, ഇവപോലുള്ളതുമായ സുഖാഡംബരവസ്തുക്കളിൽ ആനന്ദഭരിതരായിക്കഴിയുന്ന അവരുടെ ഇണതുണകളോ? അല്ലാഹു പറയുന്നു:

إِنَّآ أَنشَأْنَٰهُنَّ إِنشَآءً ﴿٣٥﴾

**﴾35﴿ നിശ്ചയമായും ആ സ്ത്രീകളെ നാം ഒരു (പ്രത്യേക) തരം ഉണ്ടാക്കൽ ഉണ്ടാക്കിയിരിക്കുന്നു:-**

فَجَعَلْنَٰهُنَّ أَبْكَارًا ﴿٣٦﴾

**﴾36﴿ അങ്ങനെ, അവരെ നാം കന്യകകളാക്കിയിരിക്കുന്നു;**

عُرُبًا أَتْرَابًا ﴿٣٧﴾

**﴾37﴿ (അതെ) പ്രേമപാത്രങ്ങളും, (ഇണയൊത്ത) തുല്യപ്രായക്കാരുമായുള്ളവർ;-**

لِّأَصْحَٰبِ ٱلْيَمِينِ ﴿٣٨﴾

**﴾38﴿ വലതുഭാഗക്കാർക്ക് വേണ്ടിയത്രെ (ഇതെല്ലാം).**

---

﴾35﴿ إِنَّآ أَنشَأْنَٰهُنَّ നിശ്ചയമായും നാം അവരെ ഉണ്ടാക്കി (വളർത്തി)യിരിക്കുന്നു إِنشَآءً ഒരു ഉണ്ടാക്കൽ ﴾36﴿ فَجَعَلْنَٰهُنَّ അങ്ങനെ (എന്നിട്ട്) അവരെ നാം ആക്കി أَبْكَارًا കന്യകകൾ ﴾37﴿ عُرُبًا പ്രേമപാത്രങ്ങൾ, സ്നേഹപ്പെട്ടവർ, മോഹനകൾ أَتْرَابًا തുല്യപ്രായക്കാർ, ഇണയൊത്തവർ ﴾38﴿ لِّأَصْحَٰبِ ٱلْيَمِينِ വലതുഭാഗക്കാരോട്, വലതുപക്ഷക്കാർക്കുവേണ്ടി

ആകൃതിയിലും പ്രകൃതിയിലുമെല്ലാം അതിവിശിഷ്ട സ്വഭാവഗുണങ്ങളോടു കൂടി അല്ലാഹു പ്രത്യേകം സൃഷ്ടിച്ചു വളർത്തിയുണ്ടാക്കിയ തരുണീമണികളായിരിക്കും വലതുപക്ഷക്കാരുടെ ഇണകൾ. അവർ കന്യകകളുമായിരിക്കും. ഭർത്താക്കളുമായി സംയോഗം നടന്നാൽ വീണ്ടും അവരുടെ കന്യകാവസ്ഥ പഴയപടി തുടരുന്നതാണെന്നും ഒരു ഹദീഥിൽ വന്നിരിക്കുന്നു. (ത്വ; ബസ്സാർ) മോഹനകളും, ഭർത്താക്കളെ പ്രേമിക്കുന്ന സുശീലകളുമായിരിക്കും അവർ. എല്ലാവരും തുല്യപ്രായക്കാരും, ഭർത്താക്കളുമായി ഇണയും കിടയും ഒത്തവരുമായിരിക്കും. ഒരിക്കൽ, വൃദ്ധയായ ഒരു സ്ത്രീ നബി ﷺയുടെ അടുക്കൽ വന്ന് തന്നെ സ്വർഗസ്ഥരായ ആളുകളിൽ ഉൾപ്പെടുത്തുവാൻ പ്രാർത്ഥിക്കണമെന്ന് അപേക്ഷിക്കുകയുണ്ടായി. തിരുമേനി (തമാശയിൽ) ഇങ്ങനെ പറഞ്ഞു: നിശ്ചയമായ നിലയിൽ അവർ സ്വർഗത്തിൽ പ്രവേശിക്കുകയില്ല (യുവതിയായിക്കൊണ്ടായിരിക്കും പ്രവേശിക്കുക) എന്നാണതിന്റെ ഉദ്ദേശ്യമെന്ന് ആ സ്ത്രീക്ക് പറഞ്ഞുകൊടുക്കുവാൻ തിരുമേനി സ്വഹാബികളോട് പറഞ്ഞു. തിരുമേനി ഈ വചനങ്ങൾ ഓതുകയും ചെയ്തു. (തി.)

## വിഭാഗം- 2

ثُلَّةٌ مِّنَ ٱلْأَوَّلِينَ ﴿٣٩﴾

《39》 **ആദ്യത്തേവരിൽനിന്ന് ഒരു (വലിയ) കൂട്ടവും-**

وَثُلَّةٌ مِّنَ ٱلْآخِرِينَ ﴿٤٠﴾

《40》 **പിന്നീടുള്ളവരിൽനിന്ന് ഒരു (വലിയ) കൂട്ടവുമായിരിക്കും (അവർ).**

《39》 ثُلَّةٌ ഒരു കൂട്ടം مِّنَ ٱلْأَوَّلِينَ ആദ്യത്തേവരിൽനിന്ന് 《40》 وَثُلَّةٌ ഒരു കൂട്ടവും مِّنَ ٱلْآخِرِينَ പിന്നീടുള്ള (ഒടുവിലത്തെ)വരിൽ

13 ഉം 14 ഉം വചനങ്ങളുടെ വ്യാഖ്യാനത്തിൽനിന്ന് ഈ രണ്ട് വചനങ്ങളുടെ ഉദ്ദേശ്യവും ഏറെക്കുറെ മനസ്സിലാക്കാവുന്നതാണ്. ആദ്യമുള്ളവരെന്നും, പിന്നീടുള്ളവരെന്നും പറഞ്ഞത് പൂർവ്വസമുദായങ്ങളെയും, നബി ﷺ യുടെ സമുദായത്തെയും ഉദ്ദേശിച്ചാവട്ടെ, അതല്ല, ഈ സമുദായത്തിൽനിന്നുതന്നെയുള്ള മുൻഗാമികളെയും, പിൻഗാമികളെയും ഉദ്ദേശിച്ചാവട്ടെ- രണ്ടായാലും ശരി- ഈ വചനങ്ങളുടെ സാരം വ്യക്തമാണ്. മേൽ പ്രസ്താവിച്ച മൂന്ന് വിഭാഗക്കാരിൽ ഏറ്റവും മേലേക്കിടക്കാരായ സ്വഹാബികളെ (മുൻകടന്നവരെ) അപേക്ഷിച്ച് രണ്ടാമത്തെ വിഭാഗക്കാരായ വലതുപക്ഷക്കാർതന്നെയായിരിക്കും ഏത് സമുദായത്തിലും കൂടുതലുണ്ടായിരിക്കുക എന്ന് പറയേണ്ടതില്ല. അതുകൊണ്ടാണ് ഇവിടെ ആദ്യത്തേ

വരില്‍നിന്നും പിന്നീടുള്ളവരില്‍നിന്നും ഓരോ വലിയകൂട്ടം എന്ന് -ഒരേ വാക്കില്‍തന്നെ- പറഞ്ഞിരിക്കുന്നത്. ഇമാം ബുഖാരിയും, മുസ്‌ലിമും നിവേദനം ചെയ്തിട്ടുള്ള ഒരു ഹദീഥില്‍, സ്വര്‍ഗക്കാരുടെ കൂട്ടത്തില്‍, നിങ്ങള്‍ പകുതി ഭാഗം തന്നെ വരുമെന്നാണ് എന്റെ പ്രതിക്ഷ എന്ന് നബി ﷺ പ്രസ്താവിച്ചിരിക്കുന്നതായി കാണാം. അല്ലാഹു നമ്മെയെല്ലാം വലതുഭാഗക്കാരായ സല്‍ഭാഗ്യവാന്‍മാരുടെകൂട്ടത്തില്‍ ഉള്‍പ്പെടുത്തി അനുഗ്രഹിക്കട്ടെ. ആമീന്‍, മൂന്നാമത്തെ വിഭാഗക്കാരായ നിര്‍ഭാഗ്യവാന്‍മാരെപ്പറ്റി അല്ലാഹു പറയുന്നു:-

وَأَصْحَـٰبُ ٱلشِّمَالِ مَآ أَصْحَـٰبُ ٱلشِّمَالِ ﴿٤١﴾

**﴾41﴿ ഇടതുഭാഗക്കാരാകട്ടെ, എന്താണ് ഇടതുഭാഗക്കാര്‍?! വളരെ ശോചനീയംതന്നെ.**

فِى سَمُومٍ وَحَمِيمٍ ﴿٤٢﴾

**﴾42﴿ (രോമക്കുത്തുകളില്‍കൂടി തുളച്ചുകയറുന്ന) ഉഷ്ണക്കാറ്റിലും, ചുട്ടുതിളക്കുന്ന വെള്ളത്തിലും,-**

وَظِلٍّ مِّن يَحْمُومٍ ﴿٤٣﴾

**﴾43﴿ ഇരുണ്ട (കഠിനമായ) പുകയാകുന്ന തണലിലും,-**

لَّا بَارِدٍ وَلَا كَرِيمٍ ﴿٤٤﴾

**﴾44﴿ (അതെ) തണുപ്പുള്ളതും മാന്യമായതുമല്ലാത്ത (തണലിലും ആയിരിക്കും അവര്‍.)**

---

﴾41﴿ وَأَصْحَـٰبُ ٱلشِّمَالِ ഇടതുഭാഗക്കാര്‍ مَا എന്താണ് أَصْحَـٰبُ ٱلشِّمَالِ ഇടതുഭാഗക്കാര്‍ ﴾42﴿ فِى سَمُومٍ ഉഷ്ണക്കാറ്റില്‍, വിഷക്കാറ്റില്‍, രോമക്കുത്തില്‍ തുളച്ചുചെല്ലുന്ന കാറ്റില്‍ وَحَمِيمٍ ചുട്ടുതിളക്കുന്ന (ചൂടേറിയ) വെള്ളത്തിലും ﴾43﴿ وَظِلٍّ തണലിലും مِّن يَحْمُومٍ ഇരുണ്ട പുകയാലുള്ള ﴾44﴿ لَّا بَارِدٍ തണുത്തതല്ലാത്ത وَلَا كَرِيمٍ മാന്യമായതുമല്ലാത്ത

---

ഇവര്‍ക്കും തണല്‍ ലഭിക്കുന്നു. പക്ഷേ, നരകാഗ്നിയുടെ കടുത്ത കരിമ്പുകയുടെ ഇരുണ്ട തണലായിരിക്കും അത്. അത് മൂലം തണുപ്പോ ആശ്വാസമോ അല്ല, മറിച്ച് കൂടുതല്‍ യാതനയും നിന്ദ്യതയുമായിരിക്കും ഉണ്ടാകുക.

إِنَّهُمْ كَانُوا۟ قَبْلَ ذَٰلِكَ مُتْرَفِينَ ﴿٤٥﴾

**﴾45﴿ (കാരണം) നിശ്ചയമായും, അവര്‍ അതിനുമുമ്പ് [ഇഹത്തില്‍] സുഖലോലുപന്‍മാരായിരുന്നു.**

وَكَانُواْ يُصِرُّونَ عَلَى ٱلۡحِنثِ ٱلۡعَظِيمِ ﴿٤٦﴾

﴿46﴾ വമ്പിച്ച തെറ്റുകുറ്റത്തിൽ അവർ ശഠിച്ച് നിൽക്കുകയും ചെയ്തിരുന്നു.

وَكَانُواْ يَقُولُونَ أَئِذَا مِتۡنَا وَكُنَّا تُرَابًا وَعِظَٰمًا أَءِنَّا لَمَبۡعُوثُونَ ﴿٤٧﴾

﴿47﴾ അവർ പറയുകയും ചെയ്തിരുന്നു: ഞങ്ങൾ മരിക്കുകയും, മണ്ണും എല്ലുകളും ആയിത്തീരുകയും ചെയ്തിട്ടാണോ (പിന്നെയും) ഞങ്ങൾ എഴുന്നേൽപിക്കപ്പെടുന്നവരാകുന്നു.?!

أَوَءَابَآؤُنَا ٱلۡأَوَّلُونَ ﴿٤٨﴾

﴿48﴾ (മാത്രമല്ല) ഞങ്ങളുടെ പൂർവ്വൻമാരായ പിതാക്കളുമോ?! [അവരും എഴുന്നേൽപിക്കപ്പെടുമെന്നോ?!]

---

﴿45﴾ إِنَّهُمۡ كَانُواْ നിശ്ചയമായും അവരായിരുന്നു قَبۡلَ ذَٰلِكَ അതിനുമുമ്പ് مُتۡرَفِينَ ആഡംബരം നൽകപ്പെട്ടവർ, സുഖലോലുപൻമാർ ﴿46﴾ وَكَانُواْ അവരായിരുന്നുതാനും يُصِرُّونَ ശഠിച്ചുനിൽക്കും, നിരതരാകും عَلَى ٱلۡحِنثِ തെറ്റിൽ, കുറ്റത്തിൻമേൽ ٱلۡعَظِيمِ വമ്പിച്ച ﴿47﴾ وَكَانُواْ يَقُولُونَ അവർ പറയുകയും ചെയ്തിരുന്നു أَئِذَا مِتۡنَا ഞങ്ങൾ മരിച്ചാലോ وَكُنَّا تُرَابًا ഞങ്ങൾ മണ്ണാകുകയും وَعِظَٰمًا എല്ലാ (അസ്ഥി)കളും أَءِنَّا ഞങ്ങളോ لَمَبۡعُوثُونَ എഴുന്നേൽപിക്കപ്പെട്ടവരാകുന്നു ﴿48﴾ أَوَءَابَآؤُنَا ഞങ്ങളുടെ പിതാക്കളുമോ ٱلۡأَوَّلُونَ ആദ്യത്തേവരായ, പൂർവ്വൻമാരായ

---

قُلۡ إِنَّ ٱلۡأَوَّلِينَ وَٱلۡأٓخِرِينَ ﴿٤٩﴾

﴿49﴾ (നബിയേ) പറയുക: നിശ്ചയമായും, പൂർവ്വീകൻമാരും, പിന്നീടുള്ളവരും (എല്ലാം)-

لَمَجۡمُوعُونَ إِلَىٰ مِيقَٰتِ يَوۡمٖ مَّعۡلُومٖ ﴿٥٠﴾

﴿50﴾ ഒരുമിച്ചുകൂട്ടപ്പെടുന്നവർ തന്നെ; അറിയപ്പെട്ട ഒരു ദിവസമാകുന്ന നിശ്ചിത സമയത്തേക്ക്.

ثُمَّ إِنَّكُمۡ أَيُّهَا ٱلضَّآلُّونَ ٱلۡمُكَذِّبُونَ ﴿٥١﴾

﴿51﴾ (അതുമല്ല) പിന്നീട് നിശ്ചയമായും നിങ്ങൾ- ഹേ, വ്യാജവാദികളായ ദുർമാർഗികളേ-

| | |
|---|---|
| لَأَكِلُونَ مِن شَجَرٍ مِّن زَقُّومٍ ﴿٥٢﴾ | ﴾52﴿ സക്കൂമാകുന്ന ഒരു (തരം) വൃക്ഷത്തിൽ നിന്ന് തിന്നുവരാകുന്നു; |
| فَمَالِـُٔونَ مِنْهَا ٱلْبُطُونَ ﴿٥٣﴾ | ﴾53﴿ എന്നിട്ട് അതുകൊണ്ട് വയറുനിറക്കുന്നവരായിരിക്കും. |
| فَشَـٰرِبُونَ عَلَيْهِ مِنَ ٱلْحَمِيمِ ﴿٥٤﴾ | ﴾54﴿ എന്നിട്ട് അതിനുമീതെ ചുട്ടുതിളക്കുന്ന വെള്ളത്തിൽനിന്ന് കുടിക്കുന്നവരായിരിക്കും. |
| فَشَـٰرِبُونَ شُرْبَ ٱلْهِيمِ ﴿٥٥﴾ | ﴾55﴿ അപ്പോൾ (നിങ്ങൾ) ദാഹരോഗം പിടിപെട്ട ഒട്ടകം കുടിക്കുന്ന പ്രകാരം കുടിക്കുന്നവരായിരിക്കും. |
| هَـٰذَا نُزُلُهُمْ يَوْمَ ٱلدِّينِ ﴿٥٦﴾ | ﴾56﴿ ഇതാണ് പ്രതിഫല നടപടിയുടെ ദിവസം അവരുടെ [ഇടതുപക്ഷക്കാരുടെ] സൽക്കാരം! |

﴾49﴿ قُلْ നീ പറയുക إِنَّ ٱلْأَوَّلِينَ നിശ്ചയമായും ആദ്യമുള്ളവർ وَٱلْـَٔاخِرِينَ പിന്നീട് (ഒടുവിലുള്ളവരും) ﴾50﴿ لَمَجْمُوعُونَ ഒരുമിച്ചുകൂട്ടപ്പെടുന്നവർ തന്നെ إِلَىٰ مِيقَـٰتِ നിശ്ചിത സമയത്തേക്ക് يَوْمٍ مَّعْلُومٍ അറിയപ്പെട്ട ഒരു ദിവസത്തെ, ദിവസമാകുന്ന ﴾51﴿ ثُمَّ إِنَّكُمْ പിന്നെ നിശ്ചയമായും നിങ്ങൾ أَيُّهَا ٱلضَّآلُّونَ ഹേ ദുർമാർഗികളേ, വഴിപിഴച്ചവരേ لَمُكَذِّبُونَ വ്യാജമാക്കുന്നവരായ ﴾52﴿ لَـَٔاكِلُونَ തിന്നുന്നവർ തന്നെ مِن شَجَرٍ ഒരു (തരം) വൃക്ഷത്തിൽനിന്ന് مِّن زَقُّومٍ സക്കൂമാകുന്ന ﴾53﴿ فَمَالِـُٔونَ مِنْهَا എന്നിട്ട് അതിനാൽ (അതിൽനിന്ന്) നിറക്കുന്നവരാണ് ٱلْبُطُونَ വയറുകൾ ﴾54﴿ فَشَـٰرِبُونَ എന്നിട്ട് കുടിക്കുന്നവരാണ് عَلَيْهِ അതിനുമേലെ مِنَ ٱلْحَمِيمِ ഹമീമി (ചുട്ടവെള്ളത്തി)ൽനിന്ന് ﴾55﴿ فَشَـٰرِبُونَ എന്നിട്ട് (അപ്പോൾ) കുടിക്കുന്നവരാണ് شُرْبَ ٱلْهِيمِ ദാഹം (രോഗം) പിടിപെട്ട ഒട്ടകത്തിന്റെ കുടി (പോലെ) ﴾56﴿ هَـٰذَا نُزُلُهُمْ ഇത് അവരുടെ സൽക്കാരം (ആതിഥ്യം) ആകുന്നു يَوْمَ ٱلدِّينِ. പ്രതിഫലത്തിന്റെ (നടപടി എടുക്കുന്ന) ദിവസം

സക്കൂമിനെയും ഹമീമിനെയും കുറിച്ച് സൂ: സ്വാഫ്ഫാത്ത്, 62, 68 ലും ദുഖാൻ, 43- 49 ലും പ്രസ്താവിച്ചിരിക്കുന്നത് ഓർമിക്കുക. അടക്കവയ്യാത്ത വിശപ്പുകൊണ്ട് അവർ ഗതിമുട്ടും. അപ്പോൾ സക്കൂമിൽ നിന്നും അവർ വയർ നിറ

ക്കുവാൻ നിർബന്ധിതരാകും. അതോടെ അസഹനീയമായ ദാഹവും പിടിപെടുന്നു. ദാഹം നിമിത്തം അത്യാർത്തിയോടെ ഹമീംകുടിക്കേണ്ടതായി നേരിടും. ആ ഭക്ഷണമാകട്ടെ, ആ പാനീയമാകട്ടെ, ഓരോന്നും തന്നെ അങ്ങേഅറ്റം കഠിനമായ ശിക്ഷാവകുപ്പുകളിൽപെട്ടതാണ്താനും. ഇടതുപക്ഷക്കാരുടെ പ്രധാനകുറ്റം അവർ മരണാനന്തരജീവിതത്തെയും, അതിനെത്തുടർന്നുള്ള സംഭവങ്ങളെയും നിഷേധിക്കുന്നതാണല്ലോ.അടുത്ത വചനങ്ങളിൽ മരണാനന്തരജീവിതത്തിന്റെ സാധ്യതയും, അതിനുള്ള പല ദൃഷ്ടാന്തങ്ങളും അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

نَحْنُ خَلَقْنَـٰكُمْ فَلَوْلَا تُصَدِّقُونَ ﴿٥٧﴾

**﴾57﴿ നാമത്രെ, നിങ്ങളെ സൃഷ്ടിച്ചിരിക്കുന്നത്. അപ്പോൾ എന്തുകൊണ്ട് നിങ്ങൾ (ശരിവെച്ചു) സത്യമാക്കുന്നില്ല?!**

﴾57﴿ نَحْنُ നാം, നാമത്രെ خَلَقْنَـٰكُمْ നിങ്ങളെ സൃഷ്ടിച്ചു فَلَوْلَا അപ്പോൾ എന്തുകൊണ്ട് ആയിക്കൂടാ تُصَدِّقُونَ നിങ്ങൾ സത്യമാക്കും

നിങ്ങളെ ആദ്യം സൃഷ്ടിച്ചുണ്ടാക്കിയത് നാമായിരിക്കെ, രണ്ടാമതും നിങ്ങളെ നമുക്ക് ജീവിപ്പിക്കുവാൻ പ്രയാസമില്ല എന്ന് എന്തുകൊണ്ട് നിങ്ങൾക്ക് വിശ്വസിച്ചുകൂടാ?! എന്ന് സാരം.

أَفَرَءَيْتُم مَّا تُمْنُونَ ﴿٥٨﴾

**﴾58﴿ എന്നാൽ, നിങ്ങൾ കണ്ടുവോ,(ഗർഭാശയങ്ങളിൽ) നിങ്ങൾ ഇന്ദ്രിയം സ്രവിപ്പിക്കുന്നത്?!-**

ءَأَنتُمْ تَخْلُقُونَهُۥٓ أَمْ نَحْنُ ٱلْخَـٰلِقُونَ ﴿٥٩﴾

**﴾59﴿ നിങ്ങളോ അതിനെ (രൂപം നൽകി) സൃഷ്ടിച്ചുണ്ടാക്കുന്നത്, അതല്ല, നാമാണോ സൃഷ്ടിച്ചുണ്ടാക്കുന്നവർ?!**

نَحْنُ قَدَّرْنَا بَيْنَكُمُ ٱلْمَوْتَ وَمَا نَحْنُ بِمَسْبُوقِينَ ﴿٦٠﴾

**﴾60﴿ നാംതന്നെ, നിങ്ങൾക്കിടയിൽ മരണത്തെ നിർണയം ചെയ്തിരിക്കുന്നു. നാം മുൻകടക്കപ്പെടുന്ന [ആരെങ്കിലും നമ്മുടെ മുമ്പിൽ കടന്ന് പരാജയപ്പെട്ടുപോകുന്ന]വരല്ലതാനും;**

عَلَىٰٓ أَن نُّبَدِّلَ أَمْثَـٰلَكُمْ وَنُنشِئَكُمْ فِى مَا لَا تَعْلَمُونَ ﴿٦١﴾

**﴾61﴿ നിങ്ങളെപ്പോലുള്ളവരെ നാം പകരം കൊണ്ടുവരുകയും, നിങ്ങൾക്ക് അറിയാവതല്ലാത്തവിധത്തിലൂടെ നിങ്ങളെ (വളർത്തി) ഉണ്ടാക്കുകയും ചെയ്യുന്നതിൽ.**

وَلَقَدْ عَلِمْتُمُ ٱلنَّشْأَةَ ٱلْأُولَىٰ فَلَوْلَا تَذَكَّرُونَ ﴿٦٢﴾

**﴾62﴿ ഒന്നാമത്തെ (പടച്ച്) ഉണ്ടാക്കലിനെക്കുറിച്ച് തീർച്ചയായും നിങ്ങൾക്കറിയാമല്ലോ. എന്നിട്ടും നിങ്ങൾ എന്തുകൊണ്ട് ആലോചിച്ചുനോക്കുന്നില്ല?!**

---

﴾58﴿ أَفَرَءَيْتُم എന്നാൽ നിങ്ങൾ കണ്ടുവോ (ആലോചിക്കുക) مَّا تُمْنُونَ നിങ്ങൾ ഇന്ദ്രിയം സ്രവിപ്പിക്കുന്നത് ﴾59﴿ ءَأَنتُمْ നിങ്ങളോ تَخْلُقُونَهُۥٓ അതിനെ സൃഷ്ടിക്കുന്നത് أَمْ نَحْنُ അതല്ല നാമോ ٱلْخَٰلِقُونَ സൃഷ്ടിക്കുന്നവർ ﴾60﴿ نَحْنُ قَدَّرْنَا നാം കണക്കാക്കി, നിശ്ചയിച്ചു, നിർണയം ചെയ്തു بَيْنَكُمُ നിങ്ങൾക്കിടയിൽ ٱلْمَوْتَ മരണം وَمَا نَحْنُ നാം അല്ലതാനും بِمَسْبُوقِينَ മുൻകടക്കപ്പെട്ടവർ (പരാജയപ്പെടുന്നവർ) ﴾61﴿ عَلَىٰٓ أَن نُّبَدِّلَ നാം പകരം കൊണ്ടുവരുന്നതിൽ أَمْثَٰلَكُمْ നിങ്ങളെപ്പോലുള്ളവരെ وَنُنشِئَكُمْ നിങ്ങളെ ഉണ്ടാക്കുക (വളർത്തിയുണ്ടാക്കുക)യും فِى مَا لَا تَعْلَمُونَ നിങ്ങൾക്ക് അറിയാത്ത വിധത്തിൽ ﴾62﴿ وَلَقَدْ عَلِمْتُمُ തീർച്ചയായും നിങ്ങൾക്കറിയാമല്ലോ, അറിഞ്ഞിട്ടുണ്ട് ٱلنَّشْأَةَ ٱلْأُولَىٰ ഒന്നാമത്തെ ഉണ്ടാക്കൽ (സൃഷ്ടിയെ, നിർമിക്കലിനെ) فَلَوْلَا എന്നിട്ട് (അപ്പോൾ) എന്തുകൊണ്ട് ഇല്ല, ആയിക്കൂടാ تَذَكَّرُونَ നിങ്ങൾ ഉറ്റാലോചിക്കും, ഓർമിക്കും

---

സാരം: ഗർഭാശയങ്ങളിൽ മനുഷ്യബീജമാകുന്ന ശുക്ലം സ്രവിപ്പിക്കുന്നത് മനുഷ്യൻതന്നെ. എന്നാൽ, ആ ഇന്ദ്രിയം ഉണ്ടാക്കുന്നതും, അതിനെ ഒരു മനുഷ്യസൃഷ്ടിയാക്കി രൂപം നൽകുന്നതും അല്ലാഹുവല്ലാതെ മറ്റാരുമല്ല. മനുഷ്യർക്ക് പൊതുവിലും, ഓരോരുത്തന് പ്രത്യേകവും മരണം നിശ്ചയിച്ചതും, അത് ഇന്നിന്ന സമയത്തും ഇന്നിന്ന പ്രകാരത്തിലുമായിരിക്കുമെന്ന് കണക്കാക്കിയതും അല്ലാഹുതന്നെ. ഇതിലൊന്നും മനുഷ്യന് യാതൊരു പങ്കുമില്ല. നിലവിലുള്ള ആളുകൾക്ക് പകരം അവരുടെ സ്ഥാനത്ത് അവരെപ്പോലെ മറ്റൊരു കൂട്ടരെ ഈ ലോകത്ത് കൊണ്ടുവന്ന് താമസിപ്പിക്കുവാനും, മനുഷ്യർക്ക് അറിവും പരിചയവുമില്ലാത്ത ഏതെങ്കിലുമൊരു രൂപത്തിലോ സമ്പ്രദായത്തിലോ മനുഷ്യന് അസ്തിത്വം നല്കുവാനും അല്ലാഹുവിന് കഴിയും. അങ്ങനെ അവൻ ചെയ്യുന്ന പക്ഷം അവനെ കവച്ചുവെച്ച് അവനെ പരാജയപ്പെടുത്തി അത് മുടക്കുവാൻ യാതൊരു ശക്തിക്കും സാധ്യമല്ലതന്നെ. ഇതെല്ലാം നിഷേധിക്കാനാവാത്ത യാഥാർത്ഥ്യങ്ങളാണല്ലോ. അപ്പോൾ, ഒന്നാം പ്രാവശ്യം സൃഷ്ടിച്ച് രൂപം നൽകുകയും, അനന്തരം നടപടികൾ നടത്തിപ്പോരുകയും ചെയ്യുന്ന അല്ലാഹുവിന് രണ്ടാ

മതൊരു ജീവിതംകൂടി നിങ്ങൾക്ക് നൽകുവാൻ എന്തുകൊണ്ട് കഴിയുകയില്ല?! നിങ്ങൾക്ക് ഒന്ന് ആലോചിച്ചുനോക്കിക്കൂടേ?! എന്നൊക്കെയാണ് അല്ലാഹു ഈ വചനങ്ങൾ മുഖേന ഉണർത്തുന്നത്. വീണ്ടും ചോദിക്കുന്നു:-

أَفَرَءَيْتُم مَّا تَحْرُثُونَ ﴿٦٣﴾

**《63》 എന്നാൽ, നിങ്ങൾ വിളയിടുന്നത് നിങ്ങൾ കണ്ടുവോ?!-**

ءَأَنتُمْ تَزْرَعُونَهُۥٓ أَمْ نَحْنُ ٱلزَّٰرِعُونَ ﴿٦٤﴾

**《64》 നിങ്ങളാണോ അത് (മുളപ്പിച്ച്) വിളയിക്കുന്നത്, അതല്ല, നാമാണോ വിളയിക്കുന്നവർ?!**

لَوْ نَشَآءُ لَجَعَلْنَٰهُ حُطَٰمًا فَظَلْتُمْ تَفَكَّهُونَ ﴿٦٥﴾

**《65》 നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ അതിനെ നാം (ഉണക്കൽ) തുരുമ്പാക്കുക തന്നെ ചെയ്യുമായിരുന്നു; അങ്ങനെ, നിങ്ങൾ (ദുഃഖപ്പെട്ടു) ആശ്ചര്യം പറഞ്ഞേക്കുകയും ചെയ്യുമായിരുന്നു.**

إِنَّا لَمُغْرَمُونَ ﴿٦٦﴾

**《66》 നിശ്ചയമായും നാം, (വിള നഷ്ടപ്പെട്ട്) കടബാധിതരാണ്!-**

بَلْ نَحْنُ مَحْرُومُونَ ﴿٦٧﴾

**《67》 എന്നല്ല, നാം (ആഹാരമാർഗം) തടയപ്പെട്ടവരാകുന്നു!! എന്ന്.**

---

**《63》** أَفَرَءَيْتُم അപ്പോൾ (എന്നാൽ, എനി) നിങ്ങൾ കണ്ടുവോ مَّا تَحْرُثُونَ നിങ്ങൾ വിളയിടുന്നത്, നിലം ഉഴുന്നത്, വിത്തിറക്കുന്നത് **《64》** ءَأَنتُمْ നിങ്ങളാണോ تَزْرَعُونَهُۥ അത് വിളയിക്കുന്നത് (മുളപ്പിക്കുന്നത്), ഉൽപാദിപ്പിക്കുന്നത് أَمْ نَحْنُ അതല്ല നാമാണോ ٱلزَّٰرِعُونَ വിളയിപ്പിക്കുന്നവർ **《65》** لَوْ نَشَآءُ നാം ഉദ്ദേശിച്ചിരുന്നെങ്കിൽ لَجَعَلْنَٰهُ അതിനെ നാം ആക്കുകതന്നെ ചെയ്യും حُطَٰمًا തുരുമ്പ്, നുറുങ്ങ് (ഉണക്കൽ) فَظَلْتُمْ അപ്പോൾ നിങ്ങൾ ആയേക്കും تَفَكَّهُونَ നിങ്ങൾ ആശ്ചര്യം പറയുക, രസം പറയുക, ദുഃഖപ്പെടുക **《66》** إِنَّا لَمُغْرَمُونَ നിശ്ചയമായും നാം കടം (നഷ്ടം, ഭാരം) ബാധിച്ചവർ തന്നെ **《67》** بَلْ نَحْنُ എന്നല്ല, എങ്കിലും നാം مَحْرُومُون തടയപ്പെട്ട (മുടക്കപ്പെട്ട)വരാകുന്നു

മനുഷ്യൻ നിലം ഉഴുതു വിത്തിറക്കുന്നു. എന്നാൽ, അത് മുളപ്പിക്കലും ഉല്പാദിപ്പിക്കലും അവന്റെ പണിയല്ല. അല്ലാഹുവിന്റേത് മാത്രമാകുന്നു. അത് നശിക്കാനാണ് അല്ലാഹു ഉദ്ദേശിക്കുന്നതെങ്കിൽ മനുഷ്യൻ എന്ത് ചെയ്താലും അത് നശിക്കുക തന്നെ ചെയ്യും. അപ്പോൾ കയ്യുംകെട്ടിനിന്നു: അയ്യോ! കഷ്ടം! എല്ലാം നഷ്ടപ്പെട്ടുവല്ലോ! ആഹാരത്തിന് ഗതിയില്ലാതായല്ലോ!എന്നൊക്കെ കൈമലർത്തുവാനല്ലാതെ മനുഷ്യന് സാധ്യമല്ല. മരണപ്പെട്ട് നിർജ്ജീവമായവരെ വീണ്ടും ജീവിക്കുവാൻ അല്ലാഹുവിന് ഒട്ടും പ്രയാസമില്ല എന്നുള്ളതിന് ഇതും ഒരു തെളിവാണല്ലോ– ചിന്തിച്ചു നോക്കുന്നവർക്ക്.

لا يقولن أحد زرعت ولكن حرثت (ഞാൻ വിളയിച്ചു– അഥവാ ഉല്പാദിപ്പിച്ചു– എന്ന് നിങ്ങൾ ഒരാളും പറയരുത്. പക്ഷേ, ഞാൻ വിളയിട്ടുഎന്ന് പറഞ്ഞുകൊള്ളട്ടെ.) എന്ന് നബി ﷺ പറഞ്ഞതായി അബൂഹുറയ്റഃ (റ) പ്രസ്താവിച്ചതായും, തുടർന്നുകൊണ്ട് അദ്ദേഹം 63, 64 എന്നീ ആയത്തുകൾ ഓർമിപ്പിച്ചതായും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. (رواه البزار والبيهقي وابن جرير وغيرهم–رح) സംസാരത്തിൽ ഇത്തരം മര്യാദകളും പ്രയോഗ വ്യത്യാസങ്ങളും സൂക്ഷിക്കുന്നത് സത്യവിശ്വാസികളുടെ കടമയാണെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. കാറ്റിനെ ശപിക്കരുത്, അത് ആജ്ഞക്ക് വിധേയമാണ്എന്നും, ഇന്നിന്ന നക്ഷത്രം– അഥവാ രാശി– നിമിത്തം മഴപെയ്തുവെന്ന് പറയുവാൻ പാടില്ലഎന്നും മറ്റും നബിവചനങ്ങളിൽ വന്നിട്ടുള്ളതും സ്മരണീയമാകുന്നു. അല്ലാഹു വീണ്ടും തുടർന്ന് ചോദിക്കുന്നു:-

أَفَرَءَيْتُمُ ٱلْمَآءَ ٱلَّذِى تَشْرَبُونَ ﴿٦٨﴾

**《68》 എനി, നിങ്ങൾ കുടിക്കാറുള്ള വെള്ളം നിങ്ങൾ കണ്ടുവോ?! (ചിന്തിച്ചുനോക്കുക:)–**

ءَأَنتُمْ أَنزَلْتُمُوهُ مِنَ ٱلْمُزْنِ أَمْ نَحْنُ ٱلْمُنزِلُونَ ﴿٦٩﴾

**《69》 നിങ്ങളാണോ അത് മേഘത്തിൽനിന്ന് ഇറക്കിയത്, അതല്ല, നാമാണോ ഇറക്കിയവർ?!**

لَوْ نَشَآءُ جَعَلْنَٰهُ أُجَاجًا فَلَوْلَا تَشْكُرُونَ ﴿٧٠﴾

**《70》 നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ, അതിനെ നാം കയ്പു(ള്ള ഉപ്പു) ജലമാക്കുമായിരുന്നു. എന്നിരിക്കെ, നിങ്ങൾ നന്ദികാണിക്കാത്തതെന്താണ്?!**

أَفَرَءَيْتُمُ ٱلنَّارَ ٱلَّتِى تُورُونَ ﴿٧١﴾

**《71》 എനി, നിങ്ങൾ (ഉരസി) കത്തിച്ചുണ്ടാക്കുന്ന തീ നിങ്ങൾ കണ്ടുവോ ?!–**

ءَأَنتُمْ أَنشَأْتُمْ شَجَرَتَهَآ أَمْ نَحْنُ ٱلْمُنشِـُٔونَ ﴿٧٢﴾

**《72》 നിങ്ങളാണോ അതിന്റെ മരം (പടച്ച്) ഉണ്ടാക്കിയത്, അതല്ല, നാമാണോ ഉണ്ടാക്കിയവർ?!**

نَحۡنُ جَعَلۡنَٰهَا تَذۡكِرَةٗ وَمَتَٰعٗا لِّلۡمُقۡوِينَ ﴿٧٣﴾
فَسَبِّحۡ بِٱسۡمِ رَبِّكَ ٱلۡعَظِيمِ ﴿٧٤﴾

**《73》 അതിനെ നാം, ഒരു സ്മരണയും (വിജനപ്രദേശ) സഞ്ചാരികൾക്ക് ഒരു ഉപകരണവും ആക്കിയിരുന്നു.**

**《74》 ആകയാൽ, നിന്റെ മഹാനായ രക്ഷിതാവിന്റെ നാമത്തിൽ നീ തസ്ബീഹ് [പ്രകീർത്തനം] ചെയ്തുകൊള്ളുക!**

---

《68》 أَفَرَءَيۡتُم എനി നിങ്ങൾ കണ്ടുവോ ٱلۡمَآءَ വെള്ളം ٱلَّذِى تَشۡرَبُونَ നിങ്ങൾ കുടിക്കുന്ന 《69》 ءَأَنتُمۡ أَنزَلۡتُمُوهُ നിങ്ങളോ അത് ഇറക്കിയത് مِنَ ٱلۡمُزۡنِ മേഘത്തിൽനിന്ന് أَمۡ نَحۡنُ അതല്ല നാമോ ٱلۡمُنزِلُونَ ഇറക്കുന്നവർ 《70》 لَوۡ نَشَآءُ നാം ഉദ്ദേശിച്ചിരുന്നെങ്കിൽ جَعَلۡنَٰهُ നാമതിനെ ആക്കും أُجَاجٗا ഉപ്പായത്, കയ്പുജലം فَلَوۡلَا എന്നിരിക്കെ എന്തുകൊണ്ടായിക്കൂടാ تَشۡكُرُونَ നിങ്ങൾ നന്ദികാണിക്കും 《71》 أَفَرَءَيۡتُمُ ٱلنَّارَ എനി നിങ്ങൾ തീ കണ്ടുവോ ٱلَّتِى تُورُونَ നിങ്ങൾ കത്തിച്ചു (ഉരസി) ഉണ്ടാക്കുന്ന 《72》 ءَأَنتُمۡ أَنشَأۡتُمۡ നിങ്ങളോ ഉണ്ടാക്കിയത് شَجَرَتَهَآ അതിന്റെ മരം أَمۡ نَحۡنُ ٱلۡمُنشِـُٔونَ അതോ നാമോ ഉണ്ടാക്കിയവർ 《73》 نَحۡنُ جَعَلۡنَٰهَا അതിനെ നാം ആക്കിയിരിക്കുന്നു تَذۡكِرَةٗ ഒരു സ്മരണ, ചിന്താവിഷയം, ഉപദേശം وَمَتَٰعٗا ഒരു ഉപകരണവും, വിഭവവും لِّلۡمُقۡوِينَ (വിജനപ്രദേശത്തിൽ- കാട്ടിൽ- കൂടി) സഞ്ചരിക്കുന്നവർക്ക് 《74》 فَسَبِّحۡ ആകയാൽ തസ്ബീഹ് ചെയ്യുക بِٱسۡمِ رَبِّكَ നിന്റെ റബ്ബിന്റെ നാമത്തിൽ ٱلۡعَظِيمِ മഹാനായ

---

മനുഷ്യജീവിതത്തിൽ അത്യന്താപേക്ഷിതമായ ഒരു വിഭവമാണ് വെള്ളം. അതിനെ ആകാശത്തുനിന്ന് ഇറക്കിയതിലും, മറ്റൊരു അത്യാവശ്യ വസ്തുവായ തീയിനെ ചില മരങ്ങളിൽനിന്ന് ഉൽപാദിപ്പിച്ചതിലും, മനുഷ്യന് യാതൊരു പങ്കും ഇല്ലല്ലോ. ഇവയിൽ അടങ്ങിയ ദൃഷ്ടാന്തങ്ങളെപ്പറ്റി ചിന്തിക്കുവാനും, അവയിൽ നന്ദിയുള്ളവരായിരിക്കുവാനും ഈ വചനങ്ങൾ ആഹ്വാനം ചെയ്യുന്നു. ഉറ്റാലോചിക്കുന്നവർക്ക് ഇതിലുംതന്നെ ദൃഷ്ടാന്തങ്ങളുണ്ട്. തീയുണ്ടാക്കുവാൻ തീപ്പെട്ടി മുതലായ പരിഷ്കൃത മാർഗങ്ങൾ ഉപയോഗിച്ചുതുടങ്ങുന്നതിനുമുമ്പ് ചില പ്രത്യേക മരത്തുണ്ടുകളെയായിരുന്നു മനുഷ്യൻ ആശ്രയിച്ചിരുന്നത്. ഇതിനെപറ്റി സൂ: യാസീൻ 80 -ാം വചനത്തിന്റെ വിവരണത്തിൽ നാം വിവരിച്ചിട്ടുണ്ട്. ആകയാൽ ഇവിടെ അതാവർത്തിക്കേണ്ടതില്ല. ഈ പരിഷ്കൃതയുഗത്തിലും തന്നെ, തീ ഉപയോഗപ്പെടുത്തുവാൻ ഒരു പ്രകാരത്തിലല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ മരത്തിന്റെ ആവശ്യകത ഇല്ലാതില്ല. വിജനപ്രദേശങ്ങളിലും, കാടുകളിൽകൂടിയും

യാത്ര ചെയ്യുന്നവർക്ക് ഭക്ഷണപദാർത്ഥങ്ങൾ നിർമിക്കുവാനും, തീകായുവാനും തീ കൂട്ടേണമെങ്കിൽ മരത്തിന്റെ സഹായം അനിവാര്യമായിവരുന്നു. അതുകൊണ്ടാണ് അതിനെ ഒരു സ്മരണയാക്കി എന്ന് പൊതുവിൽ പറഞ്ഞശേഷം സഞ്ചാരികളായ ആളുകൾക്ക് ഒരു ഉപകരണവും ആക്കിയിരിക്കുന്നു എന്ന് പ്രത്യേകം എടുത്തുപറഞ്ഞത്. തീ കൂട്ടുവാൻ ഇന്ന് നിലവിലുള്ള പുതിയ ഉപകരണങ്ങളൊന്നും ഇല്ലായിരുന്ന അക്കാലത്ത് തീയുണ്ടാക്കുവാൻ അത്തരം മരങ്ങൾ ഉണ്ടായിരുന്നില്ലെങ്കിലുള്ള അവസ്ഥ എന്തായിരിക്കുമെന്ന് ഓർത്തുനോക്കുക! തീയിനെക്കുറിച്ച് പ്രസ്താവിച്ചപ്പോൾ, അതായത് സ്മരണ- അഥവാ ചിന്താവിഷയം -ആണെന്ന് അല്ലാഹു പറഞ്ഞുവല്ലോ. സാധാരണ തീയിനെക്കാൾ എത്രയോ ഇരട്ടി ഉഷ്ണമേറിയ നരകത്തിലെ തീയിനെക്കുറിച്ച് ഓർമിക്കുവാനുള്ള ഒരു സൂചന അടങ്ങിയിരിക്കുന്നതായി ചില മഹാൻമാർ ചൂണ്ടിക്കാട്ടുന്നു.

57- 62 വചനങ്ങളിൽ മനുഷ്യന്റെ ജനനമരണങ്ങളെയും, 63- 67 ൽ അവരുടെ വിശപ്പിനുള്ള ഭക്ഷണത്തെയും, 68- 70 ൽ അവരുടെ ദാഹശമനത്തിനുള്ള വെള്ളത്തെയും, 71- 73 ൽ ഭക്ഷണപാനീയങ്ങൾ തയ്യാറാക്കുന്നതിനാവശ്യമായ തീയിനെയും സംബന്ധിച്ച് പലതും അനുസ്മരിപ്പിച്ചുകൊണ്ട് അതെല്ലാം ചെയ്തുകൊടുത്ത് അനുഗ്രഹിക്കുന്ന മഹാരക്ഷിതാവായ അല്ലാഹുവിന് സ്തോത്രകീർത്തനങ്ങൾ നടത്തി അവന്റെ നാമത്തെ വാഴ്ത്തേണ്ടുന്ന കൽപന - സ്വാഭാവികമായും മനുഷ്യന്റെമേലുള്ള ആ കടമ- എത്ര മഹത്തരം?! പ്രാഥമിക ബുദ്ധികൊണ്ടുമാത്രം ആലോചിച്ചു കാണാവുന്ന ഈ യാഥാർത്ഥ്യങ്ങളെ നിരത്തിക്കാട്ടിയശേഷം അല്ലാഹു തുടർന്നു പറയുന്നു:-

## വിഭാഗം- 3

فَلَآ أُقْسِمُ بِمَوَٰقِعِ ٱلنُّجُومِ ﴿٧٥﴾

**﴾75﴿ എന്നാൽ, നക്ഷത്രങ്ങൾ വീഴുന്ന (അഥവാ പതിക്കുന്ന) സ്ഥാനങ്ങളെക്കൊണ്ട് ഞാൻ സത്യം ചെയ്ത് പറയുന്നു:**

وَإِنَّهُۥ لَقَسَمٌ لَّوْ تَعْلَمُونَ عَظِيمٌ ﴿٧٦﴾

**﴾76﴿ നിശ്ചയമായും, അതാകട്ടെ- നിങ്ങൾക്ക് അറിയാമായിരുന്നെങ്കിൽ- വമ്പിച്ച ഒരു സത്യംതന്നെ!-**

---

﴾75﴿ فَلَآ أُقْسِمُ എന്നാൽ ഞാൻ സത്യം ചെയ്തുപറയുന്നു, ഞാൻ സത്യം ചെയ്യുന്നില്ല بِمَوَٰقِعِ വീഴുന്ന (പതിക്കുന്ന, അസ്തമിക്കുന്ന) സ്ഥാനങ്ങളെക്കൊണ്ട് ٱلنُّجُومِ നക്ഷത്രങ്ങളുടെ ﴾76﴿ وَإِنَّهُۥ لَقَسَمٌ അതാകട്ടെ ഒരു സത്യം (ശപഥം) തന്നെ لَّوْ تَعْلَمُونَ നിങ്ങൾക്കറിയാമായിരുന്നുവെങ്കിൽ عَظِيمٌ വമ്പിച്ച, മഹത്തായ

ഈ വചനങ്ങളിലെ ചില പദങ്ങളെപ്പറ്റി അൽപം വിശദീകരിക്കേണ്ടതുണ്ട്. فَلَا أُقْسِمُ (ഫലാഉക്സിമു) എന്ന വാക്യത്തിനാണ് എന്നാൽ ഞാൻ സത്യം ചെയ്തു പറയുന്നുഎന്ന് അർത്ഥം കൽപിച്ചത്. ഒരു വാക്യത്തെ അതിന്റെ മുമ്പുള്ള മറ്റൊരു വാക്യത്തോട് ബന്ധപ്പെടുത്തുന്ന അവ്യയമാണ് ഫ( فَ). എന്നാൽ, ആകയാൽ, അതിനാൽ, അപ്പോൾ, എനി, എന്നിട്ട്എന്നിങ്ങനെ സന്ദർഭോചിതം മലയാളത്തിൽ അർത്ഥം കൽപിച്ചുകൊണ്ട് ആ ബന്ധത്തിന്റെ സ്വഭാവം വെളിപ്പെടുത്താം. أُقْسِمُ (ഉക്സിമു) എന്ന ക്രിയക്ക് ഞാൻ സത്യം ചെയ്യുന്നു- അഥവാ -ശപഥം ചെയ്തു പറയുന്നുവെന്നർത്ഥം. അപ്പോൾ ഈ രണ്ട് പദങ്ങൾക്കിടയിലായി ഒരു ലാ (لَا) ഇവിടെ അവശേഷിക്കുന്നു. ഇതിനെപ്പറ്റിയാണ് അൽപം ശ്രദ്ധിക്കേണ്ടതുള്ളത്. ഇല്ല, അല്ല എന്നീ നിഷേധാർത്ഥത്തിലും, അരുത്, വേണ്ടാ എന്നീ നിരോധാർത്ഥത്തിലും ലാഉപയോഗിക്കപ്പെടുന്നു. ഇവിടെയാകട്ടെ, ഇതുപോലുള്ള മറ്റ് സ്ഥലങ്ങളിലാകട്ടെ, ലാ- ഉക്സിമുഎന്ന് പറയുന്നത് പിന്നീട് പറയുവാനിരിക്കുന്ന കാര്യങ്ങളെ സത്യം മുഖേന ബലപ്പെടുത്തിക്കാണിക്കുവാൻ വേണ്ടിയാണെന്നതിൽ ആർക്കും സംശയമില്ല. എന്നിരിക്കെ, ഇവിടെ ഒരു ലാ കൊണ്ടുവന്നതിന്റെ ആവശ്യം- അല്ലെങ്കിൽ ന്യായം -എന്താണ്? ഇതാണ് ആലോചിക്കുവാനുള്ളത്. ക്വുർആൻ വ്യാഖ്യാതാക്കളുടെ മൂന്നുനാല് അഭിപ്രായങ്ങളാണ് ഇവിടെ പ്രസക്തമായുള്ളത്. ഇവിടെ മാത്രമല്ല, താഴെ സൂറത്തുകളിൽ വീണ്ടും ഈ പ്രയോഗം കാണാവുന്നതുകൊണ്ട് അവയെപ്പറ്റി സാമാന്യം അറിയുന്നത് നന്നായിരിക്കും.

(1) വ്യാകരണദൃഷ്ട്യാ സത്യത്തിന്റെ വാചകത്തിൽ ലാ എന്ന അവ്യയത്തിന് പ്രത്യേകം സ്ഥാനമൊന്നുമില്ല. അതുകൊണ്ട് വ്യാകരണനിയമപ്രകാരം അത് അധികപ്പറ്റായികൊണ്ട് വരപ്പെട്ടത് (مزيدة) ആകുന്നു. പക്ഷേ, സത്യത്തെ ഊന്നി ബലപ്പെടുത്തുവാൻ (تأكيد القسمനു) വേണ്ടി ഉപയോഗിക്കുന്ന ഒരു സാഹിത്യപ്രയോഗമാണത്. അപ്പോൾ ലാ- ഉക്സിമു എന്നതിന് നിശ്ചയമായും, ഞാൻ സത്യം ചെയ്യുന്നുഎന്നർത്ഥം കൽപിക്കാം. വ്യാകരണ ശാസ്ത്രപ്രകാരം അധികപ്പറ്റായി വിചാരിക്കപ്പെടുന്ന പല പദങ്ങളും സാഹിത്യശാസ്ത്രത്തിലും അലങ്കാര ശാസ്ത്രത്തിലും ഇതുപോലെ ചില അർത്ഥസൂചനകൾക്കുവേണ്ടി കൊണ്ടുവരുന്നത് സാധാരണമാണ്. ക്വുർആനിൽ ഇതിന് ധാരാളം ഉദാഹരണങ്ങൾ കാണാം. അടുത്ത സൂറത്തിന്റെ അവസാനത്തിൽ തന്നെയും ഇതുപോലെ ഒരു ലാകാണാവുന്നതാണ്. ഇ ൗ വാസ്തവം മനസ്സിലാക്കാത്ത ചിലർ, ഏതെങ്കിലും പദത്തെപ്പറ്റി مزيدة (അധികപ്പറ്റായി വന്നത്) എന്ന് വല്ലവരും പറഞ്ഞ് കാണുമ്പോൾ അതൊരു വിഡ്ഢിത്തമോ അബദ്ധമോ ആയി ഗണിച്ചേക്കും. വല്ല ക്വുർആൻ വ്യാഖ്യാനഗ്രന്ഥത്തിലും എവിടെയെങ്കിലും അങ്ങനെ എഴുതിക്കാണുമ്പോൾ, ക്വുർആനിലെ ചില പദങ്ങൾ അർത്ഥമില്ലാത്ത അനാവശ്യപദമാണെന്ന് ആ വ്യാഖ്യാതാക്കൾ പ്രസ്താവിച്ചതായി മറ്റ് ചിലർ പരിഹാസപൂർവ്വം കുറ്റപ്പെടുത്താറുമുണ്ട്. ചില സ്ഥാപിത താൽപര്യക്കാർ ഈ തക്കം ഉപയോഗപ്പെടുത്തി ആ മഹാൻമാരെ തരംതാഴ്ത്തിക്കാട്ടുവാൻ ശ്രമിക്കയും ചെയ്തേക്കും.

(2) 'ഫലാ'എന്നതും'ഉക്സിമു'എന്നതും വെവ്വേറെ വാക്യങ്ങളാകുന്നു. അപ്പോൾ, അതിന് ഇങ്ങനെ അർത്ഥം കൽപിക്കാം: എന്നാൽ അല്ല; ഞാൻ സത്യം ചെയ്യുന്നു, അതായത്, കാര്യം നിങ്ങൾ ധരിച്ചതുപോലെയല്ല; കാര്യം ഇന്നിന്നപ്രകാരമാണെന്ന് ഞാൻ ഇതാ സത്യം ചെയ്തു പറയുന്നു എന്ന് സാരം.

(3) സാധാരണ വായനയിൽ'ലാ- ഉക്സിമു'എന്ന് നീട്ടി (ـمد കൊടുത്ത്) വായിക്കലാണ് പതിവുള്ളതെങ്കിലും അതിന്റെ സാക്ഷാൽ രൂപം ല- ഉക്സിമു എന്ന(ـمد കൂടാതെ) ആകുന്നു. ക്വുർആനിൽ അങ്ങനെ (ـمد കൂടാതെ)ത്തന്നെ വായിക്കപ്പെട്ടിട്ടുമുണ്ട്. ഇതനുസരിച്ച് ആ വാക്യത്തിന് നിശ്ചയമായും ഞാൻ സത്യം ചെയ്യുന്നു എന്ന് അർത്ഥമാകുന്നു.

(4) ഫലാഉക്സിമുഎന്ന വാക്യത്തിന് അതിന്റെ പ്രത്യക്ഷ രൂപമനുസരിച്ചുള്ള അർത്ഥം (എന്നാൽ ഞാൻ സത്യം ചെയ്യുന്നില്ലഎന്ന്) തന്നെയാണുള്ളത്. അതായത്, തുടർന്ന് പ്രസ്താവിക്കുന്ന കാര്യം സത്യം ചെയ്തുപറയേണ്ടുന്ന ആവശ്യമില്ലാത്തവണ്ണം അത് അത്രയും സ്പഷ്ടമായതാണ് എന്ന് താൽപര്യം.

മേൽകാണിച്ച ഏത് അഭിപ്രായം നാം ശരിവെച്ചാലും ശരി, വാക്കർത്ഥം എങ്ങനെ കൊടുത്താലും ശരി, ആ വാക്യത്തിന്റെ ഉദ്ദേശ്യം, തുടർന്ന് പറയുന്ന കാര്യത്തെ സത്യവാക്യം മുഖേന ബലപ്പെടുത്തി സ്ഥാപിക്കലാണ് എന്ന് തീർച്ചയാകുന്നു. മാത്രമല്ല, ഇവിടെയാണെങ്കിൽ, തൊട്ട വചനത്തിൽ തന്നെ അല്ലാഹു وَإِنَّهُ لَقَسَمٌ الخ (നിശ്ചയമായും ഇതൊരു സത്യമാണ്.) എന്ന് പറഞ്ഞു ഈ വാസ്തവം വ്യക്തമാക്കിയിട്ടുള്ളതും ശ്രദ്ധേയമാകുന്നു. മനുഷ്യദൃഷ്ടിയിൽ നിന്ന് മറഞ്ഞു കൊണ്ട് അതത് നക്ഷത്രങ്ങൾ അസ്തമിച്ചു പോകുന്ന സ്ഥാനങ്ങളാണ് مَوَاقِعِ النُّجُوم (നക്ഷത്രങ്ങൾ വീഴുന്ന സ്ഥാനങ്ങൾ)കൊണ്ട് ഉദ്ദേശ്യം. അതല്ല, നക്ഷത്രങ്ങളുടെ സഞ്ചാരപഥങ്ങളും ചലനമണ്ഡലങ്ങളുമാണ് ഉദ്ദേശ്യമെന്നും അഭിപ്രായമുണ്ട്. ക്വുർആൻ അവതരിച്ച ഗഡുക്കളും സന്ദർഭങ്ങളുമാണ് ഉദ്ദേശ്യമെന്ന് വേറെയും ഒരഭിപ്രായം കാണാം. ക്വുർആൻ പല സന്ദർഭങ്ങളിലും ഗഡുക്കളിലുമായിട്ടാണല്ലോ അവതരിച്ചിരിക്കുന്നത്. نُجُوم (നുജൂമ്) എന്ന പദത്തിന് ഗഡുക്കൾ എന്നും അർത്ഥമുണ്ട്താനും. അല്ലാഹു ഉദ്ദേശിക്കുന്ന ഏതിന്റെ പേരിലും അവന് സത്യം ചെയ്യാവുന്നതാണ്. എന്നാൽ, അവൻ സത്യത്തിന് ഉപയോഗിച്ച കാര്യങ്ങൾ ഓരോന്നും എടുത്തുനോക്കിയാൽ അവയിൽ ചിന്താർഹങ്ങളായ പല രഹസ്യങ്ങളും അടങ്ങിയിരിക്കുമെന്ന് തീർച്ചയാകുന്നു.

കോടാനുകോടി നക്ഷത്രഗോളങ്ങളുടെ സ്ഥാനങ്ങളെ സംബന്ധിച്ചതാകട്ടെ, ഇരുപത്തിമൂന്ന് കൊല്ലക്കാലംകൊണ്ട് പൂർത്തിയായ ക്വുർആന്റെ അവതരണഗഡുക്കളെ സംബന്ധിച്ചതാകട്ടെ- ഏതായാലും ശരി- ഈ സത്യവാചകത്തിൽ അന്തർഭവിച്ചിട്ടുള്ള സൂചനാരഹസ്യങ്ങൾ വമ്പിച്ചതുതന്നെ. ഒന്നാമത്തേത് മഹ

ത്തായ പ്രകൃതിദൃഷ്ടാന്തത്തെയാണ് സൂചിപ്പിക്കുന്നതെങ്കിൽ, മറ്റേത് വൈജ്ഞാനികമായ ഒരു മഹാദൃഷ്ടാന്തത്തെ സൂചിപ്പിക്കുന്നതാകുന്നു. അതെ, അതൊരു വമ്പിച്ച സത്യം തന്നെയാണ് -നിങ്ങൾക്ക് അറിയാമെങ്കിൽ (وإِنَّهُ لَقَسَمٌ لَوْ تَعْلَمُونَ عَظِيم) ഈ മഹത്തായ സത്യവാചകം മുഖേന അല്ലാഹു ഉറപ്പിച്ച് സ്ഥാപിക്കുന്ന വിഷയമോ? ക്വുർആന്റെ മഹത്വവും, അതിന്റെ ഉന്നത നിലപാടും!. അല്ലാഹു പറയുന്നു:-

إِنَّهُۥ لَقُرْءَانٌ كَرِيمٌ ﴿٧٧﴾

**﴾77﴿ നിശ്ചയമായും, ഇത് ആദരണീയമായ ഒരു ക്വുർആൻ തന്നെ;-**

---

﴾77﴿ إِنَّهُۥ നിശ്ചയമായും അത് لَقُرْءَانٌ ഒരു ക്വുർആൻ തന്നെ كَرِيم ആദരണീയ (മാന്യ)മായ

---

فِى كِتَـٰبٍ مَّكْنُونٍ ﴿٧٨﴾

**﴾78﴿ ഭദ്രമായി സൂക്ഷി(ച്ചു വെ)ക്കപ്പെട്ടിട്ടുള്ള ഒരു ഗ്രന്ഥത്തിലാണ് (അത്);**

لَّا يَمَسُّهُۥٓ إِلَّا ٱلْمُطَهَّرُونَ ﴿٧٩﴾

**﴾79﴿ പരിശുദ്ധമാക്കപ്പെട്ടവരല്ലാതെ അതിനെ സ്പർശിക്കുകയില്ല!-**

تَنزِيلٌ مِّن رَّبِّ ٱلْعَـٰلَمِينَ ﴿٨٠﴾

**﴾80﴿ ലോകരുടെ രക്ഷിതാവിങ്കൽനിന്ന് അവതരിച്ചതാകുന്നു (അത്).**

---

﴾78﴿ فِى كِتَـٰبٍ ഒരു ഗ്രന്ഥത്തിലാണ്, രേഖയിൽ مَّكْنُون ഭദ്രമാക്കപ്പെട്ട, സൂക്ഷിച്ചുവെക്കപ്പെട്ട ﴾79﴿ لَّا يَمَسُّهُۥٓ അതിനെ സ്പർശിക്കുക (തൊടുക)യില്ല إِلَّا ٱلْمُطَهَّرُونَ പരിശുദ്ധർ (ശുദ്ധീകരിക്കപ്പെട്ടവർ) അല്ലാതെ ﴾80﴿ تَنزِيل അവതരണം, അവതരിച്ചത് ആകുന്നു مِّن رَّبِّ രക്ഷിതാവിൽനിന്ന് ٱلْعَـٰلَمِينَ ലോകരുടെ

---

തത്വം, ആശയം, ഉദ്ദേശ്യലക്ഷ്യം, ഘടന, ശൈലി എന്നിങ്ങനെ ഏത് വശത്തൂടെ നോക്കിയാലും വളരെ ആദരണീയവും മാന്യവുമായ ഒരു ഗ്രന്ഥമത്രെ വിശുദ്ധ ക്വുർആൻ. അല്ലാഹുവിങ്കൽ വളരെ ഭദ്രമായി സൂക്ഷിക്കപ്പെട്ടിട്ടുള്ള ഒരു ഗ്രന്ഥത്തിൽ- അതെ, സുരക്ഷിത ഫലകമാകുന്ന ലൗഹുൽ- മഹ്ഫൂദിൽ -അല്ലാഹു രേഖപ്പെടുത്തിവെച്ചിരിക്കുന്നു: بَلْ هُوَ قُرْآنٌ مَجِيد فِي لَوْحٍ مَحْفُوظ (എങ്കിലും അത് മഹത്വമേറിയ ഒരു ക്വുർആനാകുന്നു. ലൗഹുൽ- മഹ്ഫൂദിലാണുള്ളത്.) അല്ലാഹുവിന്റെ അനുവാദപ്രകാരം അവന്റെ പരിശുദ്ധരായ മലക്കുകൾക്കല്ലാതെ അതിനെ സ്പർശിക്കുവാൻ സാധ്യമല്ല. പിശാചുക്കൾക്കോ, പൈശാചികശക്തികൾക്കോ അവിടെ പ്രവേശനമില്ല. وَمَا تَنزَلَت بِهِ الشّيَاطِين وَمَا يَنْبَغِي لَهُمْ وَمَا يَسْتَطِيعُون –الشعراء

(അതുമായി പിശാചുക്കൾ ഇറങ്ങിയിട്ടില്ല. അവർക്കത് യോജിക്കുകയുമില്ല. അവർക്ക് സാധ്യവുമല്ല. 26: 210, 211) പരിശുദ്ധനായ മലക്ക് മുഖാന്തരം ലോകർക്ക് വേണ്ടി അവരുടെ രക്ഷിതാവായ അല്ലാഹുതന്നെ അത് നബി ﷺ ക്ക് അവതരിപ്പിച്ചുകൊടുക്കുന്നു. قُلْ نَزَّلَهُ رُوحُ الْقُدُسِ مِنْ رَبِّكَ–النحل:١٠٢ (പറയുക: അതിനെ നിന്റെ റബ്ബിങ്കൽനിന്ന് പരിശുദ്ധാത്മാവ് ഇറക്കിയിരിക്കുന്നു) അതെ, تَنْزِيلٌ مِنْ رَبِّ الْعَالَمِينَ (ലോകരുടെ രക്ഷിതാവിങ്കൽനിന്ന് അവതരിപ്പിച്ചതാണ്.)

كِتَابٌ مَكْنُونٌ (ഭദ്രമായി സൂക്ഷിക്കപ്പെട്ട ഗ്രന്ഥം) എന്ന് പറഞ്ഞത് ലൗഹുൽ- മഹ്ഫൂദ്വിനെപ്പറ്റിയാണെന്നും, المطهرون (പരിശുദ്ധമാക്കപ്പെട്ടവർ) എന്ന് പറഞ്ഞത് മലക്കുകളെപ്പററി- അല്ലെങ്കിൽ മലക്കുകളെയും പ്രവാചകനെയുംകൂടി -യാണെന്നും മേൽ വിവരിച്ചതിൽനിന്ന് മനസ്സിലായല്ലോ. ഖത്താദഃ (റ) പ്രസ്താവിച്ചതായി ഇബ്നു ജരീർ (റ) നിവേദനം ചെയ്യുന്നു: അതായത്, പരിശുദ്ധരാക്കപ്പെട്ടവരല്ലാതെ അല്ലാഹുവിങ്കൽവെച്ച് അതിനെ സ്പർശിക്കുകയില്ല. എന്നാൽ ഇഹലോകത്തിൽ വെച്ചാകട്ടെ, അശുദ്ധനായ മജൂസിയും (അഗ്നിയാരാധകനും), മലിനമായ കപടവിശ്വാസിയും അതിനെ സ്പർശിച്ചേക്കുന്നതാണ്. (لا يمسه عند الله إلا المطهرون فأما في الدنيا فإنه يمسه المجوس النجس والمنافق الرجس) പ്രധാനപ്പെട്ട ക്വുർആൻ വ്യാഖ്യാതാക്കളെല്ലാം പൊതുവിൽ ഈ വചനങ്ങൾക്ക് സ്വീകരിച്ചിട്ടുള്ള വ്യാഖ്യാനം ഇതുതന്നെ.

എന്നാൽ, لاَ يَمَسُّهُ إِلاَّ الْمُطَهَّرُونَ (പരിശുദ്ധരാക്കപ്പെട്ടവരല്ലാതെ അതിനെ സ്പർശിക്കുകയില്ല) എന്ന വാക്യം കൊണ്ട് ഉദ്ദേശ്യം, ശുദ്ധിയുള്ളവരല്ലാതെ ക്വുർആനെ സ്പർശിക്കുകയില്ല– അഥവാ ചെറിയ അശുദ്ധി (الحداثة)യോ വലിയ അശുദ്ധി (الجنابة)യോ ഉള്ളവർക്ക് മുസ്ഹഫു തൊടുവാൻ പാടില്ല– എന്നാണെന്ന് ചില വ്യാഖ്യാതാക്കൾ പ്രസ്താവിച്ചു കാണാം. പല കാരണങ്ങളാലും ഇത് ന്യായീകരിക്കുവാൻ മാർഗമില്ല.

(1) كِتَابٌ مَكْنُونٌ (ഭദ്രമായി സൂക്ഷിക്കപ്പെട്ട ഗ്രന്ഥം)എന്ന് പറഞ്ഞത് ലൗഹുൽ മഹ്ഫൂദ്വാണെന്നത്രെ ക്വുർആൻകൊണ്ട് വ്യക്തമാകുന്നത്. ബഹുഭൂരിപക്ഷം പണ്ഡിതൻമാരും അങ്ങനെയാണ് പറഞ്ഞിട്ടുള്ളതും. അപ്പോൾ അതിനെ സ്പർശിക്കുകയില്ലഎന്ന വാക്യത്തിലെ സർവ്വനാമംകൊണ്ടുദ്ദേശ്യം ലൗഹുൽ– മഹ്ഫൂദ്വായിരിക്കണമല്ലോ. അപ്പോൾ അതിനെ സ്പർശിക്കുന്നത് സാധാരണ മനുഷ്യരാവാൻ തരമില്ല, മലക്കുകളായിരിക്കണം.

(2) لاَ يَمَسُّهُ (സ്പർശിക്കുകയില്ല) എന്ന ക്രിയ വർത്തമാനകാലക്രിയയാണ്. നിരോധക്രിയയല്ല. സ്പർശിക്കരുത്എന്ന് നിരോധാർത്ഥം കൽപിക്കണമെങ്കിൽ അതിന് പ്രത്യേകം തെളിവ് വേണം.

(3) വലിയ അശുദ്ധിയില്‍നിന്ന് കുളിമുഖേനയും, ചെറിയ അശുദ്ധിയില്‍നിന്ന് വുദ്വൂമുഖേനയും ശുദ്ധിയായ ആളുകള്‍ എന്ന അര്‍ത്ഥത്തില്‍ ഉപയോഗിക്കപ്പെടാറുള്ളത് طاهر , متطهر (ശുദ്ധന്‍, ശുദ്ധി ചെയ്തവന്‍) എന്നീ വാക്കുകളാണ്. مطهر (മുത്വഹ്ഹര്‍) എന്ന വാക്ക് ആ അര്‍ത്ഥത്തിന് സാധാരണനിലക്ക് ഉപയോഗിക്കപ്പെടാറില്ല.

ചുരുക്കത്തില്‍, വുദ്വൂ മുഖേന ശുദ്ധിയായവനല്ലാതെ ക്വുര്‍ആനെ സ്പര്‍ശിക്കുവാന്‍ പാടുണ്ടോ ഇല്ലേ എന്നതിനെക്കുറിച്ചല്ല ഈ വചനത്തില്‍ പ്രസ്താവിക്കുന്നത്. അതുകൊണ്ടുതന്നെയാണ്, വുദ്വൂ ഇല്ലാത്തവര്‍ക്ക് ക്വുര്‍ആന്‍ തൊടുവാന്‍ പാടില്ലെന്ന അഭിപ്രായക്കാരായ മുഫസ്സിറുകളില്‍ പലരും ഈ വചനത്തിന് മുകളില്‍ കണ്ട അതേ വ്യാഖ്യാനം തന്നെ നല്‍കുന്നതും, ഈ വചനം തങ്ങള്‍ക്ക് തെളിവായി ഉദ്ധരിക്കാത്തതും. ശുദ്ധിയുള്ളവനല്ലാതെ ക്വുര്‍ആന്‍ തൊടരുത്.എന്നൊരു ഹദീഥ് വന്നിട്ടുള്ളത് ശരിയാണ്. പക്ഷേ, അതിന്റെ നിവേദനമാര്‍ഗത്തില്‍ ചില ന്യൂനതകള്‍ ഉള്ളതുകൊണ്ടാണ് ഈ വിഷയത്തില്‍ പണ്ഡിതന്‍മാര്‍ക്കിടയില്‍ ഭിന്നാഭിപ്രായം നേരിട്ടത്. അതുകൊണ്ട് വുദ്വൂ കൂടാതെ ക്വുര്‍ആന്‍ തൊടുവാന്‍ പാടില്ലെന്ന് തീര്‍ത്തുപറയത്തക്ക തെളിവുകളില്ല. എങ്കിലും, കഴിവതും വുദ്വൂ ചെയ്തു ശുദ്ധിയോടുകൂടിമാത്രം ക്വുര്‍ആനെ സ്പര്‍ശിക്കുന്നതാണ് നല്ലത് എന്ന കാര്യത്തില്‍ സംശയമില്ലതാനും.

അമുസ്‌ലിംകളുടെ കയ്യില്‍ ക്വുര്‍ആന്‍ കൊടുക്കുന്ന വിഷയത്തിലും ഭിന്നാഭിപ്രായമുണ്ട്. ക്വുര്‍ആന്റെ നേര്‍ക്ക് അവഹേളനമോ, പരിഹാസമോ, കയ്യേറ്റമോ അതുമൂലം ഉണ്ടായേക്കുമെന്ന് കാണുമ്പോള്‍ തീര്‍ച്ചയായും അതവര്‍ക്ക് വിട്ടുകൊടുക്കുവാന്‍ പാടില്ല. ശത്രുക്കളുടെ കയ്യേറ്റത്തെ ഭയപ്പെടുമ്പോള്‍ ക്വുര്‍ആനുമായി ശത്രുനാട്ടിലേക്ക് അതുമായി പോകരുത്എന്ന് ഇമാം മുസ്‌ലിം (റ) നിവേദനം ചെയ്യുന്ന ഒരു നബിവചനം ഇവിടെ സ്മര്‍ത്തവ്യമാകുന്നു. പക്ഷേ, പഠിക്കുക, മനസ്സിലാക്കുക മുതലായ ആവശ്യങ്ങള്‍ക്കുവേണ്ടി അമുസ്‌ലിംകള്‍ക്ക് ക്വുര്‍ആന്‍ കൊടുക്കുന്നതിന് വിരോധമില്ലെന്ന് പല മഹാന്‍മാരും –ഹദീഥുകളുടെ വെളിച്ചത്തില്‍ തന്നെ– വ്യക്തമാക്കിയിരിക്കുന്നു. ക്വുര്‍ആന്‍ മാത്രം ഉള്‍ക്കൊള്ളുന്ന ഗ്രന്ഥത്തെ സംബന്ധിച്ചാണ് ഇപ്പറഞ്ഞത്. എനി വ്യാഖ്യാനം മുതലായ മറ്റ് വിഷയങ്ങളുടെ കൂട്ടത്തില്‍ ക്വുര്‍ആനുംകൂടി ഉള്‍പ്പെടുന്നതോ, ക്വുര്‍ആന്റെ ചില ഭാഗം മാത്രം ഉള്‍ക്കൊള്ളുന്നതോ ആയ ഗ്രന്ഥമാകുമ്പോള്‍ ഈ ഇളവ് കുറേക്കൂടി വിശാലവുമായിരിക്കും. ചുരുക്കിപ്പറഞ്ഞാല്‍, ക്വുര്‍ആന്റെ നേരെ അവഹേളനത്തെ ഭയപ്പെടാതിരിക്കുകയും, എന്തെങ്കിലും പ്രയോജനം പ്രതീക്ഷിക്കപ്പെടുകയും ചെയ്യുമ്പോള്‍ ആവശ്യമായ അളവില്‍ ക്വുര്‍ആന്‍ അമുസ്‌ലിംകളുടെ കയ്യില്‍ കൊടുക്കുന്നതിന് വിരോധമില്ല. എന്നു മാത്രമല്ല, അത് ആവശ്യം കൂടിയാകുന്നു. ഇമാം അസ്ക്വലാനീ (റ) ഈ വിഷയകമായി കൂടുതല്‍ വിവരിച്ചിട്ടുണ്ട്. (راجع فتح الباري ج ١ ص ٣٢٤ و ج ٦ ص ٨١) ഇവിടെ കൂടുതല്‍ ദീര്‍ഘിപ്പിക്കുന്നില്ല.

'ഫിക്വ്ഹു' ഗ്രന്ഥങ്ങളാണ് അതിനുള്ള സ്ഥാനം. ഈ വിഷയകമായി മുഖവുരയിലും ചിലതെല്ലാം നാം മുമ്പ് പ്രസ്താവിച്ചിരിക്കുന്നു.

ആദരണീയവും, അല്ലാഹുവിങ്കല്‍ ഭദ്രമായി സൂക്ഷിക്കപ്പെട്ടതും, പരിശുദ്ധന്‍മാരല്ലാതെ സ്പര്‍ശിക്കാത്തതും, അല്ലാഹു അവതരിപ്പിച്ചതുമായ ഒരു പരിപാവന ഗ്രന്ഥമാണ് വിശുദ്ധ ക്വുര്‍ആന്‍ എന്ന് മഹത്തായ ഒരു സത്യവാചകം മുഖേന അല്ലാഹു ഊന്നിപ്പറഞ്ഞിരിക്കയാണല്ലോ. അപ്പോള്‍, ആ ഗ്രന്ഥത്തെ ബാഹ്യമായും, ആന്തരികമായും നാം ബഹുമാനിക്കേണ്ടതുണ്ടെന്ന് പറയേണ്ടതില്ല. അതിന്റെ ആശയങ്ങളും, തത്വങ്ങളും, ഉപദേശങ്ങളും, വിധിവിലക്കുകളും ഗ്രഹിച്ച് മനസ്സിലാക്കുക, അവ സ്വീകരിക്കുക, അനുഷ്ഠിക്കുക, അതിലെ ലക്ഷ്യങ്ങളെയും ദൃഷ്ടാന്തങ്ങളെയും പറ്റി ചിന്തിക്കുക, അതിന്റെ ദൗത്യങ്ങള്‍ പ്രചരിപ്പിക്കുക മുതലായതാണ് നാം അതിനോട് നിര്‍വ്വഹിക്കേണ്ടുന്ന പ്രധാന കടമകള്‍. അതുപോലെത്തന്നെ, ഹൃദയസാന്നിദ്ധ്യത്തോടെ എപ്പോഴും അത് വായിക്കുക, ശുദ്ധിയോടും ബഹുമാനത്തോടും കൂടി സ്പര്‍ശിക്കുക, വൃത്തികേടുള്ളതും നിന്ദ്യവുമായ സ്ഥാനങ്ങളില്‍പെടാതെ അതിനെ സൂക്ഷിക്കുക, അതിലെ വചനങ്ങളെക്കുറിച്ച് തര്‍ക്കങ്ങള്‍ക്കും വാഗ്വാദങ്ങള്‍ക്കും ഇടവരുത്താതിരിക്കുക, മനഃപാഠമാക്കുക, മനഃപാഠമായതിനെ മറക്കാതിരിക്കുക, വായനാവേളയില്‍ അതിന്റെ നിയമങ്ങളും മര്യാദകളും ഗൗനിച്ചുകൊണ്ട് നല്ല ശബ്ദത്തോടുകൂടിയും ഭക്തിപുരസ്സരം വായിക്കുക, സുജൂദിന്റെ സ്ഥാനങ്ങളില്‍ സുജൂദ്ചെയ്യുക, അനുഗ്രഹങ്ങളെക്കുറിച്ച് പറയുമ്പോള്‍ അതിനായി ദുആ ചെയ്യുക, ശിക്ഷകളെക്കുറിച്ച് പറയുമ്പോള്‍ അതില്‍നിന്ന് രക്ഷക്കപേക്ഷിക്കുക എന്നിങ്ങനെയുള്ള കാര്യങ്ങളെല്ലാം തന്നെ ക്വുര്‍ആന്റെ നേരെ നാം ആവര്‍ത്തിക്കേണ്ടുന്ന മര്യാദകളാകുന്നു. ഇവയില്‍ മിക്കതിനെക്കുറിച്ചും നബിവചനങ്ങളില്‍ പ്രത്യേകം എടുത്തുപറഞ്ഞിട്ടുള്ളതാണ്താനും. പക്ഷേ, വ്യസനമെന്ന് പറയട്ടെ, ഇന്നത്തെ മുസ്‌ലിംകളില്‍ അധികമാളുകളും ഇത്തരം കാര്യങ്ങളെ അവഗണിച്ചുകളയുകയും, ചിലര്‍ കേവലം ഒരു സാധാരണ പുസ്തകം മാത്രമെന്നോണം അതിനോട് പെരുമാറിവരുകയുമാണ് ചെയ്യുന്നത്. ക്വുര്‍ആനിലുള്ള വിശ്വാസത്തിന്റെ തോതനുസരിച്ചായിരിക്കും അതിനോടുള്ള ബഹുമാനം. ആ ബഹുമാനമനുസരിച്ചായിരിക്കും അതിനോടുള്ള പെരുമാറ്റവും. വിശ്വാസമാകട്ടെ- വായില്ലല്ല- ഹൃദയത്തില്‍ സ്ഥിതിചെയ്യുന്നതും. പ്രവര്‍ത്തനത്തില്‍കൂടി പ്രകടമാകുന്നതുമാണ്. ....... ക്വുര്‍ആന്റെ മഹത്വങ്ങളെ ഓര്‍മപ്പെടുത്തിയശേഷം അല്ലാഹു ചോദിക്കുന്നു:-

أَفَبِهَٰذَا ٱلْحَدِيثِ أَنتُم مُّدْهِنُونَ ﴿٨١﴾

**《81》 എന്നിരിക്കെ, ഈ വര്‍ത്തമാനത്തെക്കുറിച്ചാണോ നിങ്ങള്‍ മിനുക്കി (മൃദുവാക്കി)ക്കൊണ്ടിരിക്കുന്നു?!**

وَتَجْعَلُونَ رِزْقَكُمْ أَنَّكُمْ تُكَذِّبُونَ ﴿٨٢﴾

**《82》 നിങ്ങളുടെ ആഹാരം [ആഹാരത്തിനുള്ള നന്ദി] നിങ്ങള്‍ വ്യാജമാക്കുക എന്നുള്ളതാക്കുകയും ചെയ്യുന്നുവോ?!**

﴾81﴿ أَفَبِهَٰذَا ٱلْحَدِيثِ എന്നിരിക്കെ ഈ വർത്തമാനം (വൃത്താന്തം)കൊണ്ടാണോ أَنتُم നിങ്ങൾ مُّدْهِنُون മിനുക്കുന്ന (മൃദുവാക്കുന്ന- മയപ്പെടുത്തുന്ന- നിസ്സാരമാക്കുന്ന)വരാകുന്നു ﴾82﴿ وَتَجْعَلُونَ നിങ്ങൾ ആക്കുകയും ചെയ്യുന്നു رِزْقَكُمْ നിങ്ങളുടെ ആഹാരം, ഉപജീവനം أَنَّكُمْ تُكَذِّبُونَ നിങ്ങൾ വ്യാജമാക്കുന്നുവെന്നുള്ളത്

---

ഇത്രയും ആദരണീയവും ഗൗരവമേറിയതുമായ ഒരുവർത്തമാനമത്രെ ക്വുർആൻ. എന്നിട്ടും നിങ്ങളതിനെ കാര്യമായി വിലയിരുത്താതെ അതിനോട് കേവലം ഒരു മിനുക്ക നയം സ്വീകരിച്ച്- അഥവാ നിസ്സാരമാക്കി അവഗണിച്ചു- കൊണ്ടിരിക്കുകയാണോ! നിങ്ങൾക്ക് ആഹാരം തരുന്നതിന്റെ പേരിൽ നിങ്ങൾ അല്ലാഹുവിന്റെ ക്വുർആനിൽ വിശ്വസിച്ച് അവനോട് നന്ദികാണിക്കുന്നതിനുപകരം അതിനെ വ്യാജമാക്കി നിഷേധിക്കുകയും നന്ദികേട് കാണിക്കുകയുമാണോ ചെയ്യുന്നത്?! എന്ന് സാരം.

فَلَوْلَآ إِذَا بَلَغَتِ ٱلْحُلْقُومَ ﴿٨٣﴾

**﴾83﴿ എന്നാൽ, അത് ജീവൻ തൊണ്ടക്കുഴിയിലെത്തുമ്പോൾ, എന്തുകൊണ്ടായിക്കൂടാ.-**

وَأَنتُمْ حِينَئِذٍ تَنظُرُونَ ﴿٨٤﴾

**﴾84﴿ നിങ്ങൾ ആ സമയത്ത് നോക്കിക്കൊണ്ടിരിക്കും;**

وَنَحْنُ أَقْرَبُ إِلَيْهِ مِنكُمْ وَلَٰكِن لَّا تُبْصِرُونَ ﴿٨٥﴾

**﴾85﴿ നാമാകട്ടെ, അവനോട് നിങ്ങളെക്കാളും സമീപസ്ഥനുമായിരിക്കും. എങ്കിലും, നിങ്ങൾ കാണുകയില്ല;-**

فَلَوْلَآ إِن كُنتُمْ غَيْرَ مَدِينِينَ ﴿٨٦﴾

**﴾86﴿ (അതെ) അപ്പോൾ, നിങ്ങൾ പ്രതിഫലനടപടിക്ക് വിധേയരല്ലാത്തവരാണെങ്കിൽ എന്തുകൊണ്ടായിക്കൂടാ,-**

تَرْجِعُونَهَآ إِن كُنتُمْ صَٰدِقِينَ ﴿٨٧﴾

**﴾87﴿ നിങ്ങൾ സത്യവാൻമാരാണെങ്കിൽ (എന്തുകൊണ്ട്) അതിനെ മടക്കിയെടുക്കുക (ആയിക്കൂടാ)?!**

---

﴾83﴿ فَلَوْلَا എന്നാൽ ആയിക്കൂടേ, എന്തുകൊണ്ട് ഇല്ല إِذَا بَلَغَتِ അത് (ജീവൻ) എത്തിയാൽ ٱلْحُلْقُوم തൊണ്ടക്കുഴിയിൽ ﴾84﴿ وَأَنتُمْ നിങ്ങൾ, നിങ്ങളാകട്ടെ حِينَئِذ അന്നേരം, ആ സമയം تَنظُرُونَ നോക്കിക്കൊണ്ടിരിക്കും ﴾85﴿ وَنَحْنُ നാമോ, നാമാ

കട്ടെ وَلَٰكِن എങ്കിലും, പക്ഷേ لَّا تُبْصِرُونَ നിങ്ങള്‍ കാണുകയില്ല أَقْرَبُ إِلَيْهِ അവനോട് ഏറ്റം സമീപസ്ഥനാണ് مِنكُمْ നിങ്ങളെക്കാള്‍ ﴾86﴿ فَلَوْلَا അപ്പോള്‍ ആയിക്കൂടേ إِن كُنتُمْ നിങ്ങളാണെങ്കില്‍ غَيْرَ مَدِينِينَ പ്രതിഫല നടപടി എടുക്കപ്പെടുന്നവരല്ലാത്തവര്‍, നിയമ വിധേയരല്ലാത്തവര്‍ ﴾87﴿ تَرْجِعُونَهَآ നിങ്ങള്‍ അതിനെ മടക്കിയെടുക്കുക (ആയിക്കൂടേ) إِن كُنتُمْ നിങ്ങളാണെങ്കില്‍ صَٰدِقِينَ സത്യവാന്‍മാര്‍

---

മരണാനന്തരജീവിതത്തെയും, അനന്തരനടപടികളെയും നിഷേധിക്കുകയും, പരിഹസിച്ച് പറയുകയും ചെയ്യുന്നുവരാണല്ലോ നിങ്ങള്‍. നിങ്ങളുടെ വാദം ശരിയാണെങ്കില്‍ മരണാസന്നവേളയില്‍ എന്തുകൊണ്ട് മരണപ്പെടുന്നവന്റെ ജീവനെ നിങ്ങള്‍ മടക്കിയെടുക്കുന്നില്ല?! നിങ്ങള്‍ അവന്റെ അടുത്തിരുന്ന് അവന്റെ സ്ഥിതിഗതി ഉറ്റുനോക്കിക്കൊണ്ടിരിക്കുമല്ലോ. വാസ്തവത്തില്‍ നിങ്ങളെക്കാള്‍ അവനുമായി ഏറ്റവും അടുത്തവന്‍ അല്ലാഹുവായിരിക്കും. പക്ഷേ, നിങ്ങള്‍ക്കത് കണ്ടറിയുവാന്‍ സാധിക്കുകയില്ല എന്ന്മാത്രം. മരണപ്പെടുന്നവര്‍ നിങ്ങള്‍ പറയും പോലെ നടപടികള്‍ക്ക് വിധേയരല്ലെന്നുണ്ടെങ്കില്‍ നിങ്ങള്‍ക്കവരെ മരണത്തില്‍നിന്ന് എന്തുകൊണ്ട് രക്ഷിച്ചുകൂടാ?! ഇല്ല. നിങ്ങള്‍ക്കതിന് സാധ്യമല്ല. അവരുടെ അവധിവരുമ്പോള്‍ അവരെ അല്ലാഹു മരണപ്പെടുത്തുന്നു. മരണശേഷം അവന്റെ നടപടികള്‍ക്ക് അവര്‍ വിധേയരാവുകയും ചെയ്യുന്നു. എന്നൊക്കെയാണ് ഈ വചനങ്ങളുടെ ആശയം. മനുഷ്യന്‍ മരണപ്പെട്ടുകഴിഞ്ഞാല്‍- മുമ്പ് പ്രസ്താവിച്ചതുപോലെ- അവന്‍ താഴെ പറയുന്ന മൂന്നില്‍ ഒരു വിഭാഗത്തില്‍ പെട്ടവനായിരിക്കും:-

فَأَمَّآ إِن كَانَ مِنَ ٱلْمُقَرَّبِينَ ﴿٨٨﴾

**﴾88﴿ അപ്പോള്‍, അവന്‍ [മരണപ്പെടുന്നവന്‍] സാമീപ്യം സിദ്ധിച്ചവരില്‍ പെട്ടവനാണെങ്കില്‍,-**

فَرَوْحٌ وَرَيْحَانٌ وَجَنَّتُ نَعِيمٍ ﴿٨٩﴾

**﴾89﴿ അപ്പോള്‍ (അവന്) ആശ്വാസവും, സന്തുഷ്ടമായ ആഹാരവും, സുഖാനുഗ്രഹത്തിന്റെ സ്വര്‍ഗവും (ആയിരിക്കും)!**

---

﴾88﴿ فَأَمَّا അപ്പോള്‍, എന്നാല്‍ إِن كَانَ അവനാണെങ്കില്‍ مِنَ ٱلْمُقَرَّبِينَ സാമീപ്യം നല്‍കപ്പെട്ടവരില്‍ പെട്ട(വന്‍) ﴾89﴿ فَرَوْحٌ എന്നാല്‍ ആശ്വാസം, വിശ്രമം, സുഖം وَرَيْحَان സന്തുഷ്ട (ആനന്ദകര)മായ ആഹാരവും وَجَنَّتُ نَعِيمٍ സുഖസൗഖ്യത്തിന്റെ (അനുഗ്രഹത്തിന്റെ) സ്വര്‍ഗവും

---

മുന്‍ ആയത്തുകളില്‍ വിവരിച്ച السابقون (മുന്‍കടന്നവര്‍) എന്ന അത്യുല്‍കൃഷ്ടവിഭാഗത്തെക്കുറിച്ച് 11-ാം വചനത്തില്‍ أُولَئِكَ الْمُقَرَّبُونَ (അക്കൂട്ടര്‍ സാമീപ്യം

സിദ്ധിച്ചവരാണ്:) എന്ന് പറഞ്ഞുവല്ലോ. അതേ വിഭാഗത്തെക്കുറിച്ചാണ് ഇവിടെയും المقربين (സാമീപ്യം -അല്ലാഹുവിന്റെ പ്രത്യേകം സാമീപ്യം) സിദ്ധിച്ചവർ. എന്ന് പ്രശംസിക്കപ്പെട്ടിരിക്കുന്നത്.

وَأَمَّآ إِن كَانَ مِنَ أَصۡحَٰبِ ٱلۡيَمِينِ ﴿٩٠﴾

**﴾90﴿ എന്നാൽ, അവൻ വലതുപക്ഷക്കാരിൽ പെട്ടവനാണെങ്കിലോ,-**

فَسَلَٰمٞ لَّكَ مِنۡ أَصۡحَٰبِ ٱلۡيَمِينِ ﴿٩١﴾

**﴾91﴿ അപ്പോൾ, വലതുപക്ഷക്കാരെപ്പറ്റി നിനക്ക് സമാധാനം (തന്നെ)!**

---

﴾90﴿ وَأَمَّآ إِن كَانَ എനി അവനാണെങ്കിലോ مِنۡ أَصۡحَٰبِ ٱلۡيَمِينِ വലതുഭാഗക്കാരിൽപെട്ട(വൻ) ﴾91﴿ فَسَلَٰمٞ എന്നാൽ സമാധാനം, ശാന്തി, സലാം لَّكَ നിനക്ക്, നിനക്കുണ്ട് مِنۡ أَصۡحَٰبِ ٱلۡيَمِينِ വലതുപക്ഷക്കാരെപ്പറ്റി, വലതു ഭാഗക്കാരിൽ പെട്ടവനാണ് (നീ)

---

അവരെക്കുറിച്ച് ഭയപ്പെടാനൊന്നുമില്ല. അവർക്ക് അല്ലാഹുവിൽനിന്ന് വളരെ നല്ല പ്രതിഫലമായിരിക്കും ലഭിക്കുകയെന്ന് നിനക്ക് സമാധാനിക്കാം എന്ന് സാരം. നിനക്ക് (لَكَ) എന്ന അഭിമുഖീകരണം നബി ﷺ യെ ഉദ്ദേശിച്ചും, ഓരോ മനുഷ്യനെ ഉദ്ദേശിച്ചും ആവാം. വലതുപക്ഷക്കാരനായി മരണമടയുന്നവനെത്തന്നെ അഭിമുഖീകരിച്ചു പറഞ്ഞതും ആകാവുന്നതാണ്. അപ്പോൾ ഈ വചനത്തിന്റെ സാരം ഇപ്രകാരമായിരിക്കും: നിനക്ക് (മലക്കുകളിൽ നിന്നും മറ്റും) സലാം ഉണ്ടായിരിക്കും. ഇങ്ങനെയും വ്യാഖ്യാനം നൽകപ്പെട്ടിരിക്കുന്നു والله أعلم.

وَأَمَّآ إِن كَانَ مِنَ ٱلۡمُكَذِّبِينَ ٱلضَّآلِّينَ ﴿٩٢﴾

**﴾92﴿ എനി, അവൻ ദുർമാർഗികളായ വ്യാജവാദികളിൽ പെട്ടവനാണെങ്കിലോ,-**

فَنُزُلٞ مِّنۡ حَمِيمٖ ﴿٩٣﴾

**﴾93﴿ എന്നാൽ, ചുട്ടുതിളക്കുന്ന വെള്ളം കൊണ്ടുള്ള സൽക്കാരം!-**

وَتَصۡلِيَةُ جَحِيمٍ ﴿٩٤﴾

**﴾94﴿ ജ്വലിക്കുന്ന നരകത്തിന്റെ കരിക്കലും!**

---

﴾92﴿ وَأَمَّآ إِن كَانَ എനി അവനാണെങ്കിലോ مِنَ ٱلۡمُكَذِّبِينَ വ്യാജമാക്കുന്നവരിൽപെട്ട(വൻ) ٱلضَّآلِّينَ ദുർമാർഗികളായ, വഴിപിഴച്ച ﴾93﴿ فَنُزُلٞ എന്നാൽ വിരുന്ന്, ആതിഥ്യം مِّنۡ حَمِيمٖ ചുട്ടുതിളക്കുന്ന വെള്ളത്തിനാൽ ﴾94﴿ وَتَصۡلِيَةُ കരിക്കലും, കാച്ചലും جَحِيمٍ ജ്വലിക്കുന്ന അഗ്നിയുടെ (ജഹീമാകുന്ന നരകത്തിന്റെ)

ദുർമാർഗികളായ വ്യാജവാദക്കാർ എന്ന് പറഞ്ഞത് മുമ്പ് പറഞ്ഞ ഇടതുപക്ഷക്കാരാണെന്ന് വ്യക്തമാണ്. ആദ്യ മൂന്ന് വിഭാഗക്കാരുടെയും ഭാവിയെക്കുറിച്ച് വിശദീകരിച്ച് പറഞ്ഞശേഷം, ഈ വചനങ്ങളിൽ അതിന്റെ ഒരു രത്നച്ചുരുക്കം ആവർത്തിച്ച് ഓർമപ്പെടുത്തിയിരിക്കുകയാണ്. ആവർത്തിച്ച് ഓർമപ്പെടുത്തിയതുകൊണ്ടും മതിയാക്കുന്നില്ല. അല്ലാഹു പറയുന്നു:-

إِنَّ هَـٰذَا لَهُوَ حَقُّ ٱلْيَقِينِ ﴿٩٥﴾

**《95》 നിശ്ചയമായും, ഇത് [ഇപ്പറഞ്ഞതെല്ലാം] തന്നെയാണ് ഉറപ്പായ യഥാർത്ഥം.**

فَسَبِّحْ بِٱسْمِ رَبِّكَ ٱلْعَظِيمِ ﴿٩٦﴾

**《96》 ആകയാൽ, നീ നിന്റെ മഹാനായ രക്ഷിതാവിന്റെ നാമത്തിൽ തസ്ബീഹ് [സ്തോത്ര കീർത്തനം] നടത്തിക്കൊള്ളുക.**

---

《95》 إِنَّ هَـٰذَا നിശ്ചയമായും ഇത് لَهُوَ തീർച്ചയായും അത്, അതുതന്നെയാണ് حَقُّ യഥാർത്ഥം സത്യമാകുന്നു ٱلْيَقِينِ ഉറപ്പിന്റെ, ദൃഢമാകുന്ന 《96》 فَسَبِّحْ അതിനാൽ നീ സ്തോത്രകീർത്തനം ചെയ്യുക بِٱسْمِ رَبِّكَ നിന്റെ റബ്ബിന്റെ നാമത്തിൽ, നാമത്തെ ٱلْعَظِيمِ മഹാനായ

---

ആർ വിശ്വസിക്കട്ടെ, ആർ വിശ്വസിക്കാതിരിക്കട്ടെ, സംഭവിക്കാനിരിക്കുന്ന യാഥാർത്ഥ്യം ഈ പറഞ്ഞതാണ്. തരിമ്പുപോലും സംശയത്തിനോ നീക്കത്തൂക്കത്തിനോ ഇടമില്ലാത്ത ഒരു യാഥാർത്ഥ്യമത്രെ അത്. അതുകൊണ്ട് അല്ലാഹുവിന്റെ നാമത്തെ വാഴ്ത്തിയും ഉയർത്തിയും മോക്ഷം നേടിക്കൊള്ളുവാൻ ഉപദേശിച്ചുകൊണ്ട് അല്ലാഹു ഈ അദ്ധ്യായം അവസാനിപ്പിക്കുന്നു.

فَسَبِّحْ بِاسْمِ رَبِّكَ الْعَظِيم (നിന്റെ മഹാനായ റബ്ബിന്റെ നാമത്തിൽ സ്തോത്ര കീർത്തനം ചെയ്യുക.) എന്ന വചനം അവതരിച്ചപ്പോൾ, നിങ്ങൾ ഇത് നിങ്ങളുടെ (നമസ്കാരത്തിലെ) റുകൂഇൽ ആക്കിക്കൊള്ളുവിൻഎന്ന് നബി ﷺ പറയുകയുണ്ടായി. سَبِّحْ اسْمَ رَبِّكَ الأَعْلى (നിന്റെ അത്യുന്നതനായ റബ്ബിന്റെ നാമത്തിൽ സ്തോത്രകീർത്തനം ചെയ്യുക.) എന്ന വചനം അവതരിച്ചപ്പോൾ, നിങ്ങൾ ഇത് നിങ്ങളുടെ (നമസ്കാരത്തിലെ) സുജൂദിൽ ആക്കിക്കൊള്ളുക എന്നും തിരുമേനി പറയുകയുണ്ടായി. (അ: ദാ: ജ.) ഇതനുസരിച്ചുകൊണ്ടാണ് മുസ്ലിംകളുടെ- നാം നമ്മുടെ- നമസ്കാരങ്ങളിൽ റുകൂഇന്റെ വേളയിൽ سُبْحَانَ رَبِّي العظِيم (എന്റെ മഹാനായ റബ്ബിന് ഞാൻ സ്തോത്രകീർത്തനം ചെയ്യുന്നു.) എന്നും, സുജൂദിന്റെ വേളയിൽ سُبْحَانَ رَبِّي الأَعْلى (എന്റെ അത്യുന്നതനായ റബ്ബിന് ഞാൻ സ്തോത്രകീർത്തനം ചെയ്യുന്നു) എന്നും ആവർത്തിച്ചു ചൊല്ലാറുള്ളത്.

ഹദീഥിന്റെ പണ്ഡിതൻമാർ പലരും നിവേദനം ചെയ്തതും, ഇമാം ബുഖാരീ (റ) അദ്ദേഹത്തിന്റെ പരിശുദ്ധ ഗ്രന്ഥത്തിലെ അവസാനത്തെ ഹദീഥായി ഉദ്ധരിച്ചതുമായ ഒരു പ്രസിദ്ധ നബിവചനം ഇവിടെ ശ്രദ്ധേയമാകുന്നു. തിരുമേനി അരുളിച്ചെയ്തിരിക്കുന്നു: നാവിന് ലഘുവായ, തുലാസ്സിൽ ഭാരമേറിയതായ, പരമകാരുണികന്റെ അടുക്കൽ പ്രിയംകരമായ രണ്ടുവാക്കുകളത്രെ سبحان الله وبحمده سبحان الله العظيم (അല്ലാഹുവിനെ സ്തുതിച്ചുകൊണ്ട് ഞാൻ അവന് (സ്തോത്രകീർത്തനം ചെയ്യുന്നു; മഹാനായ അല്ലാഹുവിന് ഞാൻ സ്തോത്ര കീർത്തനം ചെയ്യുന്നു.)

سبحانك اللهم ربنا ولك الحمد ولك المنة والفضل

تفسير القرآن الكريم

# വിശുദ്ധ ക്വുർആൻ വിവരണം

മുഹമ്മദ് അമാനി മൗലവി

വാല്യം 8

പ്രസാധകർ:

കേരള നദ്‌വത്തുൽ മുജാഹിദീൻ (റജി.)

# VISHUDHA QUR’AN VIVARANAM
(Malayalam)

**Vol: 8**

Translation and Commentary:
**Moulavi Muhammad Amani**

Publishers:
**Kerala Nadvathul Mujahideen** **(Regd)**
Mujahid Centre, CD Tower, Calicut - 673004, Kerala, India
Phone: +91495 2722801, 2722802, 2722805
Fax: +91495 2724262
e-mail: nadvath@gmail.com
Web: www.knm.org.in

XIVth Edition : 2015

Price : **₹ 500.00**

# പ്രസ്താവന

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ

മർഹൂം മുഹമ്മദ് അമാനി മൗലവിയുടെ **'വിശുദ്ധ ക്വുർആൻ വിവരണം'** പരിഷ്കരിച്ച പതിപ്പിന്റെ 8-ാം വാല്യമാണ് വായനക്കാരുടെ കയ്യിൽ. ഇതിൽ **ഹദീദ് മുതൽ നാസ് വരെയുള്ള** സൂറ:കളാണുൾപ്പെടുത്തിയിട്ടുള്ളത്.

വിശുദ്ധ ക്വുർആൻ വിവരണഗ്രന്ഥത്തിന് പണ്ഡിത പാമരവ്യത്യാസമില്ലാതെ, കക്ഷിഭേദമന്യെ എല്ലാവരിൽനിന്നും ലഭിച്ച സർവ്വ സ്വീകാര്യത അഭൂതപൂർവ്വവും തുല്യതയില്ലാത്തതുമാണ്. സഹൃദയരായ ആയിരമായിരം അനുവാചകർക്ക് **'കേരള നദ്‌വത്തുൽ മുജാഹിദീൻ'** പ്രസിദ്ധീകരണ വകുപ്പിന്റെ അകൈതവമായ നന്ദി രേഖപ്പെടുത്തുന്നതോടൊപ്പം, എല്ലാവർക്കും ഈ മഹദ് ഗ്രന്ഥം മുഖേന വിജ്ഞാനവും സൻമാർഗവും സർവ്വശക്തൻ നൽകുമാറാകട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

കോഴിക്കോട് - 4
2015 ജൂൺ 01

**കേരള നദ്‌വത്തുൽ മുജാഹിദീൻ**
പ്രസിദ്ധീകരണ വിഭാഗം

# تفسير القرآن الكريم

# വിശുദ്ധ ക്വുർആൻ വിവരണം

## വാല്യം എട്ട്

## പ്രധാന വിഷയങ്ങൾ

### 57. സൂ: ഹദീദ് (سورة الحديد)

### 65. സൂ: ത്വലാക്വ് (سورة الطلاق)



### 66. സൂ: തഹ്‌രീം (سورة التحريم)



### 67. സൂ: മുൽക് (سورة الملك)

سورة الحديد

# 57. സൂറതുൽ ഹദീദ്

മദീനഃയിൽ അവതരിച്ചത് - വചനങ്ങൾ 29 - വിഭാഗം (റുകൂഉ്) 4

നബിﷺ ഉറങ്ങുന്നതിന്മുമ്പായി 'മുസബ്ബിഹാത്ത്' (ഈ സൂറത്തിലുള്ളതുപോലെ 'തസ്ബീഹി'ന്റെ വാക്കുകൾകൊണ്ട് ആരംഭിക്കുന്ന സൂറത്തുകൾ) ഓതാറുണ്ടായിരുന്നുവെന്നും, (വേറെ) ആയിരം ആയത്തുകളെക്കാൾ ശ്രേഷ്ഠമായ ഒരു ആയത്ത് അവയിൽ അടങ്ങിയിട്ടുണ്ടെന്നും തിരുമേനി പറയുകയുണ്ടായി എന്ന് നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. (തി; ദാ; ന.) ഈ ഹദീഥിൽ സൂചിപ്പിക്കപ്പെട്ട വചനം ഈ സൂറത്തിലെ മൂന്നാം വചനമാണെന്നാണ് ഇബ്നു കഥീർ (റ) മുതലായവരുടെ അഭിപ്രായം. സൂ: ഹശ്റിന്റെ അവസാനഭാഗമാണെന്നും അഭിപ്രായമുണ്ട്. അല്ലാഹുവിന്റെ ഗുണമാഹാത്മ്യങ്ങളെ കുറിക്കുന്ന ഉൽകൃഷ്ട നാമങ്ങളിൽ ചിലത് ആ വചനങ്ങളിൽ അടങ്ങിയിട്ടുള്ളതാണ് അതിന് കാരണം. الله أعلم

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

سَبَّحَ لِلَّهِ مَا فِي ٱلسَّمَٰوَٰتِ وَٱلۡأَرۡضِۖ وَهُوَ ٱلۡعَزِيزُ ٱلۡحَكِيمُ ﴿١﴾

**﴾1﴿ ആകാശങ്ങളിലും ഭൂമിയിലുമുള്ളവ(യെല്ലാം) അല്ലാഹുവിന് 'തസ്ബീഹു' [സ്തോത്ര കീർത്തനം] ചെയ്യുന്നു. അഗാധജ്ഞനായ പ്രതാപശാലിയത്രെ അവൻ.**

لَهُۥ مُلۡكُ ٱلسَّمَٰوَٰتِ وَٱلۡأَرۡضِۖ يُحۡيِۦ وَيُمِيتُۖ وَهُوَ عَلَىٰ كُلِّ شَيۡءٖ قَدِيرٌ ﴿٢﴾

**﴾2﴿ ആകാശങ്ങളുടെയും, ഭൂമിയുടെയും രാജാധിപത്യം അവന്നാകുന്നു; അവൻ ജീവിപ്പിക്കുകയും, മരിപ്പിക്കുകയും ചെയ്യുന്നു; അവൻ, എല്ലാ കാര്യത്തിനും കഴിവുള്ളവനുമാകുന്നു.**

﴾1﴿ سَبَّحَ തസ്ബീഹ് (സ്തോത്രകീർത്തനം) ചെയ്യുന്നു, ചെയ്തിരിക്കുന്നു لِلَّهِ അല്ലാഹുവിന് مَا فِى ٱلسَّمَٰوَٰتِ ആകാശങ്ങളിലുള്ളത് وَٱلْأَرْضِ ഭൂമിയിലും وَهُوَ അവൻ, അവനത്രെ ٱلْعَزِيزُ പ്രതാപശാലി ٱلْحَكِيمُ അഗാധജ്ഞനായ, യുക്തിമാൻ ﴾2﴿ لَهُۥ അവന്നാണ്, അവന്റെതാണ് مُلْكُ ٱلسَّمَٰوَٰتِ ആകാശങ്ങളുടെ രാജത്വം (ആധിപത്യം) وَٱلْأَرْضِ ഭൂമിയുടെയും يُحْىِۦ അവൻ ജീവിപ്പിക്കുന്നു وَيُمِيتُ മരിപ്പിക്കുകയും ചെയ്യുന്നു وَهُوَ അവൻ(ആകുന്നുതാനും) عَلَىٰ كُلِّ شَىْءٍ എല്ലാ കാര്യത്തിനും, വസ്തുവിനും قَدِيرٌ കഴിവുള്ളവനും

---

വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ, മനഃപൂർവ്വമോ സൃഷ്ടിസഹജമായ നിലക്കോ, ബുദ്ധിവർഗങ്ങളിൽ നിന്നോ അല്ലാത്തവയിൽനിന്നോ, ജീവവസ്തുക്കളിൽനിന്നോ അല്ലാത്തവയിൽനിന്നോ- ഏത് തരത്തിലായാലും വേണ്ടതില്ല- സ്രഷ്ടാവിന്റെ മഹത്വങ്ങളെ പ്രകീർത്തനം ചെയ്യുക എന്ന സാമാന്യാർത്ഥത്തിലാണ് ഇവിടെ 'തസ്ബീഹ്'(സ്തോത്രകീർത്തനം) ഉപയോഗിക്കപ്പെട്ടിരിക്കുന്നത്. ഏതൊരു വസ്തു എടുത്താലും ശരി അത് അതിന്റെതായ 'തസ്ബീഹ്' നടത്തിക്കൊണ്ടിരിക്കാതെയില്ല. പക്ഷേ, അതതിന്റെ തസ്ബീഹ് എന്താണ്, എങ്ങനെയാണ് എന്ന് സൂക്ഷ്മമായി നിർവ്വചിക്കുവാൻ നമുക്ക് സാധ്യമല്ല. അതെ, .

وإن مِنْ شَيْءٍ إلاَّ يُسَبِّحُ بِحَمْدِهِ وَلَكِن لاَ تَفْقَهُونَ تَسْبِيحَهُم–الإسراء

(ഏതൊരു വസ്തുവും തന്നെ അവനെ സ്തുതിച്ചുകൊണ്ട് തസ്ബീഹ് ചെയ്യാത്തതായിട്ടില്ല. പക്ഷേ, അവരുടെ തസ്ബീഹ് നിങ്ങൾ ഗ്രഹിക്കുകയില്ല. (സൂ: ഇസ്റാഉ് 44.) അഖില വസ്തുക്കളും- ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ- എങ്ങനെ അവന് തസ്ബീഹ് നടത്താതിരിക്കും?! അറിഞ്ഞോ, അറിയാതെയോ അവന്റെ നാമങ്ങളെ വാഴ്ത്താതെയും, അവന്റെ പരിശുദ്ധിയെ പ്രകീർത്തനം ചെയ്യാതെയും ഇരിക്കുവാൻ എങ്ങനെ സാധിക്കും? ഇല്ല, സാധിക്കയില്ല. കാരണം, തുടർന്നുള്ള 3 - 6 വചനങ്ങളിൽനിന്ന് സ്പഷ്ടമാകുന്നതാണ്.

هُوَ ٱلْأَوَّلُ وَٱلْءَاخِرُ وَٱلظَّٰهِرُ وَٱلْبَاطِنُ ۖ وَهُوَ بِكُلِّ شَىْءٍ عَلِيمٌ ﴿٣﴾

**﴾3﴿ അവൻ ആദ്യനായുള്ളവനും, അന്ത്യനായുള്ളവനും, പ്രത്യക്ഷനായുള്ളവനും, പരോക്ഷനായുള്ളവനുമത്രെ. അവൻ എല്ലാ വസ്തുവെ (അഥവാ കാര്യത്തെ)ക്കുറിച്ചും അറിവുള്ളവനുമാകുന്നു.**

هُوَ﴿3﴾ അവൻ, അവനത്രെ ٱلْأَوَّلُ ആദ്യനാകുന്നു, ഒന്നാമത്തെവൻ وَٱلْءَاخِرُ അന്ത്യനും وَٱلظَّـٰهِرُ പ്രത്യക്ഷനും, സ്പഷ്ടമായവനും, വെളിപ്പെട്ടവനും وَٱلْبَاطِنُ പരോക്ഷമായവനും, മറഞ്ഞവനും, ആന്തരത്തിലുള്ളവനും وَهُوَ അവൻ بِكُلِّ شَىْءٍ എല്ലാ കാര്യത്തെ (വസ്തുവെ)ക്കുറിച്ചും عَلِيمٌ അറിവുള്ളവനാകുന്നു

---

ഈ വചനത്തിൽ കാണുന്ന ഓരോ നാമത്തിന്റെയും അർത്ഥവ്യാപ്തിയിൽ പരിഗണിക്കപ്പെട്ടിട്ടുള്ള ആശയങ്ങൾ വിവരിക്കുന്നപക്ഷം അത് വളരെ ദീർഘിച്ചുപോകുന്നതാണ്. ഉറങ്ങുവാൻ പോകുമ്പോൾ നബിﷺ പ്രാർത്ഥിക്കാറുണ്ടായിരുന്നതും, എല്ലാവരും പ്രാർത്ഥിക്കുവാൻ പ്രോത്സാഹിപ്പിക്കപ്പെട്ടിട്ടുള്ളതുമായ ഒരു പ്രാർത്ഥനയിൽ നിന്ന് അവയുടെ സംക്ഷിപ്ത സാരം മനസ്സിലാക്കാവുന്നതാകുന്നു. പ്രസ്തുത 'ദുആ' ഇതാണ്:

اللهُمَّ رَبَّ السَّمَاوَاتِ وَرَبَّ الْأَرْضِ وَرَبَّ الْعَرْشِ الْعَظِيمِ رَبَّنَا وَرَبَّ كُلِّ شَيْءٍ فَالِقَ الْحَبِّ وَالنَّوَى وَمُنَزِّلَ التَّوْرَاةِ وَالْإِنْجِيلِ وَالْفُرْقَانِ أَعُوذُ بِكَ مِنْ شَرِّ كُلِّ ذِي شَرٍّ أَنْتَ آخِذٌ بِنَاصِيَتِهِ اللهُمَّ أَنْتَ الْأَوَّلُ فَلَيْسَ قَبْلَكَ شَيْءٌ وَأَنْتَ الآخِرُ فَلَيْسَ بَعْدَكَ شَيْءٌ وَأَنْتَ الظَّاهِرُ فَلَيْسَ فَوْقَكَ شَيْءٌ وَأَنْتَ الْبَاطِنُ فَلَيْسَ دُونَكَ شَيْءٌ أقضِ عَنَّا الدَّيْنَ وَاغنِنَا مِنَ الْفَقْرِ — أخرجه أحمد ومسلم والترمذي والبيهقي

(സാരം: 'അല്ലാഹുവേ, ആകാശങ്ങളുടെ റബ്ബേ, ഭൂമിയുടെ റബ്ബേ, മഹത്തായ 'അർശി'ന്റെ റബ്ബേ, ഞങ്ങളുടെയും എല്ലാ വസ്തുക്കളുടെയും റബ്ബേ, ധാന്യവും കുരുവും (അണ്ടിയും) പിളർത്തി മുളപ്പിക്കുന്നവനേ, തൗറാത്തും ഇൻജീലും ഫുർക്വാനും (ക്വുർആനും) ഇറക്കിയവനേ, ദോഷമുണ്ടാക്കുന്ന എല്ലാറ്റിന്റെ ദോഷത്തിൽനിന്നും ഞാൻ നിന്നോട് രക്ഷ തേടുന്നു. അവയെല്ലാം നിന്റെ പിടുത്തത്തിലാണുള്ളത്'.)'അല്ലാഹുവേ, നീയത്രെ ആദ്യനായുള്ളവൻ, അപ്പോൾ നിനക്കുമുമ്പ് ഒന്നുംതന്നെയില്ല. നീയത്രെ അന്ത്യനായുള്ളവൻ, അപ്പോൾ നിനക്കുശേഷം ഒന്നുംതന്നെയില്ല. നീയത്രെ പ്രത്യക്ഷനായുള്ളവൻ അപ്പോൾ നിന്റെ മീതെ ഒന്നുംതന്നെയില്ല. നീയത്രെ പരോക്ഷനായുള്ളവൻ. അപ്പോൾ നിന്റെ അടിയിലായി ഒന്നുംതന്നെയില്ല. നീ ഞങ്ങൾക്ക് കടം വീട്ടിത്തരുകയും, ദാരിദ്ര്യത്തിൽനിന്ന് ഞങ്ങൾക്ക് ധന്യത നൽകുകയും ചെയ്യേണമേ'! (അ; മു; തി; ബ.) ഈ ദുആയുടെ അന്ത്യഭാഗം ഇവിടെ പ്രത്യേകം ശ്രദ്ധിക്കുക.

'നിന്റെ മീതെ ആരുമില്ല' എന്ന് പറഞ്ഞതിന്റെ താൽപര്യം: നിന്നെ അതിജയിക്കുന്നവനോ, നിന്നെക്കാൾ ദൃഷ്ടാന്തപ്പെട്ടവനോ, നിന്നെക്കാൾ ഉന്നതനോ ആയി ഒന്നുമില്ല എന്നും, 'നിന്റെ അടിയിലായി ഒന്നുമില്ല' എന്നതിന്റെ താൽപര്യം, നീ അറിയാത്തതായോ, നിന്റെ നിയമത്തിനും നിയന്ത്രണത്തിനും വിധേയമല്ലാത്തതായോ ഒന്നുമില്ല എന്നുമാകുന്നു. ദൃഷ്ടാന്തങ്ങൾകൊണ്ടും, പ്രവർത്തനങ്ങൾകൊണ്ടും അല്ലാഹു പ്രത്യക്ഷനും സ്പഷ്ടമായവനുമാണ്. പക്ഷേ, ഈ ബാഹ്യദൃഷ്ടികൊണ്ട് അവനെ കണ്ടെത്തുവാനോ, ഈ ബുദ്ധികൊണ്ട് അവനെ

രൂപപ്പെടുത്തുവാനോ സാധ്യമല്ലാത്തവണ്ണം അവൻ പരോക്ഷനും അസ്പഷ്ടനും തന്നെ. ليس كمثله شيء وهو السميع البصير (അവനെപ്പോലെ ഒന്നും തന്നെയില്ല. അവൻ (എല്ലാം) കേട്ടറിയുന്നവനും കണ്ടറിയുന്നവനുമാകുന്നു.)

هُوَ ٱلَّذِى خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ فِى سِتَّةِ أَيَّامٍ ثُمَّ ٱسْتَوَىٰ عَلَى ٱلْعَرْشِ

**《4》അവനത്രെ, ആകാശങ്ങളെയും ഭൂമിയെയും ആറുദിവസങ്ങളിലായി സൃഷ്ടിച്ചവൻ; പിന്നീട് അവൻ 'അർശി'ൽ [സിംഹാസനത്തിൽ] ആരോഹണം ചെയ്തു.**

يَعْلَمُ مَا يَلِجُ فِى ٱلْأَرْضِ وَمَا يَخْرُجُ مِنْهَا وَمَا يَنزِلُ مِنَ ٱلسَّمَآءِ وَمَا يَعْرُجُ فِيهَا ۖ وَهُوَ مَعَكُمْ أَيْنَ مَا كُنتُمْ ۚ وَٱللَّهُ بِمَا تَعْمَلُونَ بَصِيرٌ ﴿٤﴾

**ഭൂമിയിൽ കടന്നുകൂടുന്നതും, അതിൽനിന്ന് പുറത്തുപോകുന്നതും, ആകാശത്തുനിന്ന് ഇറങ്ങുന്നതും, അതിൽ കയറിച്ചെല്ലുന്നതും, (എല്ലാം) അവൻ അറിയുന്നു. നിങ്ങൾ എവിടെയായിരിക്കട്ടെ, അവൻ നിങ്ങളുടെ കൂടെയുണ്ട്. അല്ലാഹു, നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനാകുന്നു.**

لَّهُۥ مُلْكُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۚ وَإِلَى ٱللَّهِ تُرْجَعُ ٱلْأُمُورُ ﴿٥﴾

**《5》 ആകാശങ്ങളുടെയും ഭൂമിയുടെയും രാജാധിപത്യം അവന്നാകുന്നു. അല്ലാഹുവിങ്കലേക്കു തന്നെ കാര്യങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.**

يُولِجُ ٱلَّيْلَ فِى ٱلنَّهَارِ وَيُولِجُ ٱلنَّهَارَ فِى ٱلَّيْلِ ۚ وَهُوَ عَلِيمٌۢ بِذَاتِ ٱلصُّدُورِ ﴿٦﴾

**《6》 രാത്രിയെ അവൻ പകലിൽ കടത്തിക്കൂട്ടുന്നു; പകലിനെ രാത്രിയിലും കടത്തിക്കൂട്ടുന്നു; അവൻ, ഹൃദയങ്ങളിലുള്ളതിനെപ്പറ്റി അറിയുന്നവനുമാകുന്നു.**

---

《4》 هُوَ ٱلَّذِى അവനത്രെ യാതൊരുവൻ خَلَقَ ٱلسَّمَـٰوَٰتِ ആകാശങ്ങളെ സൃഷ്ടിച്ച وَٱلْأَرْضَ ഭൂമിയെയും فِى سِتَّةِ أَيَّامٍ ആറു ദിവസങ്ങളിൽ ثُمَّ ٱسْتَوَىٰ പിന്നെ അവൻ ശരിപ്പെട്ടു, ആരോഹണം ചെയ്തു عَلَى ٱلْعَرْشِ അർശിൻമേൽ

يَعۡلَمُ അവൻ അറിയും, അറിയുന്നു مَا يَلِجُ കടക്കുന്ന (പ്രവേശിക്കുന്ന)ത് فِى ٱلۡأَرۡضِ ഭൂമിയിൽ وَمَا يَخۡرُجُ പുറപ്പെടുന്നതും مِنۡهَا അതിൽനിന്ന് وَمَا يَنزِلُ ഇറങ്ങുന്നതും مِنَ ٱلسَّمَآءِ ആകാശത്തുനിന്ന് وَمَا يَعۡرُجُ فِيهَا അതിൽ കയറുന്നതും وَهُوَ അവൻ مَعَكُمۡ നിങ്ങളുടെ കൂടെ (ഒപ്പം) ഉണ്ട് أَيۡنَ مَا كُنتُمۡ നിങ്ങൾ എവിടെ ആയിരുന്നാലും وَٱللَّهُ അല്ലാഹു بِمَا تَعۡمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി بَصِيرٌ കണ്ടറിയുന്നവനാണ് ﴾5﴿ لَّهُۥ അവന്നാകുന്നു مُلۡكُ ٱلسَّمَٰوَٰتِ ആകാശങ്ങളുടെ രാജത്വം, ആധിപത്യം وَٱلۡأَرۡضِ ഭൂമിയുടെയും وَإِلَى ٱللَّهِ അല്ലാഹുവിങ്കലേക്ക് തന്നെ تُرۡجَعُ മടക്കപ്പെടും, മടക്കപ്പെടുന്നു ٱلۡأُمُورُ കാര്യങ്ങൾ ﴾6﴿ يُولِجُ അവൻ കടത്തുന്നു, പ്രവേശിപ്പിക്കുന്നു ٱلَّيۡلَ രാത്രിയെ فِى ٱلنَّهَارِ പകലിൽ وَيُولِجُ ٱلنَّهَارَ പകലിനെയും പ്രവേശിപ്പിക്കുന്നു فِى ٱلَّيۡلِ രാത്രിയിൽ وَهُوَ അവൻ عَلِيمٌ അറിയുന്നവനാണ് بِذَاتِ ٱلصُّدُورِ നെഞ്ചു (ഹൃദയം) കളിലുമുള്ളതിനെ

---

ആകാശഭൂമികളെ ആറുദിവസങ്ങളിൽ സൃഷ്ടിച്ചുവെന്നതിന്റെയും, അല്ലാഹു 'അർശി'ൽ ആരോഹണം ചെയ്തുവെന്നതിന്റെയും ഉദ്ദേശ്യങ്ങളെക്കുറിച്ചും മറ്റും സൂ: സജദഃ 4, 5 മുതലായ വചനങ്ങളുടെ വ്യാഖ്യാനത്തിലായി ഒന്നിലധികം പ്രാവശ്യം നാം വിവരിച്ചിരിക്കുന്നു. ഭൂമിയിലും ആകാശത്തിലും പ്രവേശിക്കുന്നതിനെയും, അവയിൽനിന്ന് പുറത്തുവരുന്നതിനെയും സംബന്ധിച്ച് സൂ: സബഉ് 2 ന്റെ വ്യാഖ്യാനത്തിലും വിവരിച്ചിട്ടുണ്ട്. മേൽ ചൂണ്ടിക്കാണിച്ച യാഥാർത്ഥ്യങ്ങളെ മുഖവുരയായി ഉദ്ധരിച്ചശേഷം അല്ലാഹു മനുഷ്യരെ അഭിമുഖീകരിച്ചു പറയുന്നു:

ءَامِنُواْ بِٱللَّهِ وَرَسُولِهِۦ وَأَنفِقُواْ مِمَّا جَعَلَكُم مُّسۡتَخۡلَفِينَ فِيهِۖ فَٱلَّذِينَ ءَامَنُواْ مِنكُمۡ وَأَنفَقُواْ لَهُمۡ أَجۡرٞ كَبِيرٞ ﴿٧﴾

**﴾7﴿ (മനുഷ്യരേ) നിങ്ങൾ അല്ലാഹുവിലും, അവന്റെ റസൂലിലും വിശ്വസിക്കുവിൻ; നിങ്ങളെ അവൻ ഏതൊന്നിൽ പ്രാതിനിധ്യം നൽകപ്പെട്ടവരാക്കി വെച്ചിരിക്കുന്നുവോ അതിൽനിന്ന് നിങ്ങൾ ചില വഴിക്കുകയും ചെയ്യുവിൻ.**

**എന്നാൽ, നിങ്ങളിൽനിന്ന് യാതൊരുവർ വിശ്വസിക്കുകയും, ചിലവഴിക്കുകയും ചെയ്തുവോ അവർക്ക് വലുതായ പ്രതിഫലമുണ്ട്.**

---

﴾7﴿ ءَامِنُواْ بِٱللَّهِ നിങ്ങൾ അല്ലാഹുവിൽ വിശ്വസിക്കുവിൻ وَرَسُولِهِۦ അവന്റെ റസൂലിലും وَأَنفِقُواْ നിങ്ങൾ ചിലവഴിക്കയും ചെയ്യുക مِمَّا جَعَلَكُم നിങ്ങളെ അവൻ

ആക്കിയതിൽനിന്ന് مُّسْتَخْلَفِينَ പ്രാതിനിധ്യം നൽകപ്പെട്ടവർ (പ്രതിനിധികൾ) فِيهِ അതിൽ فَٱلَّذِينَ ءَامَنُوا۟ എന്നാൽ (കാരണം) വിശ്വസിച്ചവർ مِنكُمْ നിങ്ങളിൽനിന്ന് وَأَنفَقُوا۟ ചിലവഴിക്കുകയും ചെയ്ത لَهُمْ അവർക്കുണ്ട് أَجْرٌ كَبِيرٌ വലിയ പ്രതിഫലം

'നിങ്ങളെ പ്രാതിനിധ്യം നൽകപ്പെട്ടവരാക്കിയതിൽ നിന്ന്' എന്ന് പറഞ്ഞ വാക്ക് വളരെ ശ്രദ്ധാർഹമാകുന്നു. സ്വത്തും, സമ്പത്തുമെല്ലാം അല്ലാഹുവിന്റെതാണ്. അവന്റെ സൃഷ്ടി, അവൻ നൽകിയത്. മനുഷ്യൻ ജനിക്കും മുമ്പുതന്നെ അവൻ അതിവിടെ ഒരുക്കിവെച്ചിരിക്കുന്നു. അതിൽ വർദ്ധനവും കുറവും വരുത്തുന്നതും അവൻ തന്നെ. അത് ഉപയോഗിക്കുവാനും, കൈകാര്യം നടത്തുവാനും അവൻ മനുഷ്യനെ നിശ്ചയിച്ചിരിക്കയാണ്. അതാരുടെയും കുത്തകയോ, സൃഷ്ടിയോ അല്ല. ഒരിക്കൽ ഒരു കൂട്ടരുടെ കൈവശമാണെങ്കിൽ, അവരുടെ ശേഷം മറ്റൊരു കൂട്ടർ തൽസ്ഥാനത്ത് വരുന്നു. പിന്നീട് വേറൊരുകൂട്ടർ കൈകാര്യം ചെയ്യുന്നു. അഥവാ മനുഷ്യൻ അതിനെ ഊഴംവെച്ച് ഉപയോഗിച്ചുവരുന്നു എന്ന് മാത്രം. ഇങ്ങനെയുള്ള വസ്തുക്കളാണ് ആ വാക്കുകളിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നത്. എന്നിരിക്കെ, കൈവശമുള്ള ധനത്തിൽ നിന്ന് അല്ലാഹുവിന്റെ മാർഗത്തിൽ ചിലവാക്കുവാൻ മടിക്കേണ്ടതില്ല, മടിക്കുവാൻ അവകാശവുമില്ല. അതേ സമയത്ത് സത്യവിശ്വാസം സ്വീകരിക്കുന്നതോടൊപ്പം ധനം നല്ല മാർഗത്തിൽ ചിലവാക്കുന്ന പക്ഷം അല്ലാഹുവിങ്കൽനിന്ന് വമ്പിച്ച പ്രതിഫലം അവൻ വാഗ്ദാനം ചെയ്യുകയും ചെയ്തിരിക്കുന്നു.

മനുഷ്യൻ എത്ര ധനികനായിരുന്നാലും അതിൽ നിന്ന് യഥാർത്ഥത്തിൽ -ശരിയായ അർത്ഥപ്രകാരം- അവൻ ഉപയോഗിക്കുന്ന അളവ് എത്രമാത്രമാണെന്ന് ആലോചിച്ചു നോക്കിയാൽ, അത് വളരെ പരിമിതമാണെന്ന് കാണാം. ബാക്കിയെല്ലാം- അവൻ ദുരുപയോഗപ്പെടുത്തി നശിപ്പിക്കാത്തപക്ഷം- അന്യർക്ക് നിരുപാധികം വിട്ടുകൊടുക്കുവാൻ നിർബന്ധിതനാണ്. അവൻ ധനത്തിന്റെ യഥാർത്ഥ ഉടമസ്ഥനല്ല എന്നുള്ളതിന് ഇതുതന്നെ തെളിവാണല്ലോ. നബി തിരുമേനിﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു: 'ആദമിന്റെ മകൻ- മനുഷ്യൻ- പറയുന്നു: എന്റെ ധനം എന്റെ ധനം എന്ന്! (മനുഷ്യാ) നിന്റെ ധനത്തിൽ നിന്നും നീ തിന്നു തീർത്തതോ, നീ ഉടുത്തു നശിപ്പിച്ചതോ അല്ലെങ്കിൽ നീ ധർമം കൊടുത്തു നടപ്പിലാക്കിയതോ അല്ലാതെ നിനക്ക് വല്ലതും ഉണ്ടോ?! അതല്ലാത്തതെല്ലാം തന്നെ, പോയിക്കളയുന്നതും നീ ജനങ്ങൾക്ക് വിട്ടേച്ച് പോകുന്നതുമാകുന്നു' (മു.)

وَمَا لَكُمْ لَا تُؤْمِنُونَ بِٱللَّهِ ۙ وَٱلرَّسُولُ يَدْعُوكُمْ لِتُؤْمِنُوا۟ بِرَبِّكُمْ وَقَدْ أَخَذَ مِيثَـٰقَكُمْ

**﴾8﴿ നിങ്ങൾക്കെന്താണ്- നിങ്ങൾ അല്ലാഹുവിൽ വിശ്വസിക്കുന്നില്ല?! റസൂലാകട്ടെ, നിങ്ങളുടെ രക്ഷിതാവിൽ വിശ്വസിക്കുവാനായി നിങ്ങളെ ക്ഷണിച്ചുകൊണ്ടുമിരിക്കുന്നു. അവൻ [അല്ലാഹു] നിങ്ങളുടെ ഉറപ്പ് (അഥവാ കരാർ)**

إِن كُنتُم مُّؤْمِنِينَ ﴿٨﴾

**വാങ്ങിയിട്ടുമുണ്ട്. നിങ്ങൾ വിശ്വസിക്കുന്നവരാണെങ്കിൽ...........!**

---

﴾8﴿ وَمَا لَكُمْ നിങ്ങൾക്ക് എന്താണ് (എന്തുപറ്റി) لَا تُؤْمِنُونَ നിങ്ങൾ വിശ്വസിക്കുന്നില്ല بِٱللَّهِ അല്ലാഹുവിൽ وَٱلرَّسُول റസൂലാകട്ടെ يَدْعُوكُمْ നിങ്ങളെ ക്ഷണി(വിളി)ക്കുന്നു لِتُؤْمِنُوا۟ നിങ്ങൾ വിശ്വസിക്കുവാൻ بِرَبِّكُمْ നിങ്ങളുടെ റബ്ബിൽ وَقَدْ أَخَذَ അവൻ വാങ്ങുകയും ചെയ്തിട്ടുണ്ട് مِيثَٰقَكُمْ നിങ്ങളുടെ ഉറപ്പ് (കരാറ്, ഉടമ്പടി) إِن كُنتُم നിങ്ങളാണെങ്കിൽ مُّؤْمِنِين വിശ്വസിക്കുന്നവർ

---

നിങ്ങൾ വിശ്വസിക്കുവാൻ വേണ്ടുന്ന ദൃഷ്ടാന്തങ്ങൾ പലതും നിങ്ങൾക്കുണ്ട്. അതിന് പുറമെ റസൂൽ നിങ്ങളെ അതിന് ക്ഷണിച്ചുകൊണ്ടുമിരിക്കുന്നു. അതോടുകൂടി നിങ്ങൾ സ്വയം തന്നെ പ്രതിജ്ഞാബദ്ധരുമാണ്. ഇതൊക്കെ ഉണ്ടായിട്ടും നിങ്ങളുടെ രക്ഷിതാവിൽ നിങ്ങൾ എന്തുകൊണ്ട് വിശ്വസിക്കുന്നില്ല?! എന്ന് സാരം. അവൻ നിങ്ങളുടെ ഉറപ്പുവാങ്ങി (وقد أخذ ميثاقكم) എന്ന് പറഞ്ഞതിന് രണ്ട് പ്രകാരത്തിൽ വിവക്ഷ നൽകപ്പെട്ടിട്ടുണ്ട്.

(1) അല്ലാഹുവിന്റെ അസ്തിത്വത്തെയും, മഹൽ ഗുണങ്ങളെയും സ്ഥാപിക്കുകയും മനസ്സിലാക്കിത്തരുകയും ചെയ്യുന്ന ദൃഷ്ടാന്തങ്ങൾ അവൻ ഏർപ്പെടുത്തുകയും അവനിൽ വിശ്വസിക്കുവാൻ അവ മനുഷ്യബുദ്ധിയെ നിർബന്ധിക്കുകയും ചെയ്യുന്നു. അപ്പോൾ, 'നിങ്ങൾ വിശ്വസിക്കുന്നവരാണെങ്കിൽ' (ان كنتم مؤمنين) എന്ന വാക്കിന്റെ താൽപര്യം ദൃഷ്ടാന്തങ്ങളിലും കാര്യകാരണങ്ങളിലും നിങ്ങൾക്ക് വിശ്വാസമുണ്ടെങ്കിൽ നിങ്ങൾ അല്ലാഹുവിൽ വിശ്വസിക്കാതിരിക്കുവാൻ നിർവ്വാഹമില്ല എന്നായിരിക്കാം.

(2) ആത്മീയലോകത്തുവെച്ച് അല്ലാഹു മനുഷ്യരോട്: 'ഞാൻ നിങ്ങളുടെ റബ്ബല്ലയോ?' എന്ന് ചോദിച്ചതായും, 'അതെ, ഞങ്ങൾ സാക്ഷ്യം വഹിച്ചിരിക്കുന്നു' (بلى شهدنا) എന്ന് അവർ മറുപടി പറഞ്ഞതായും അല്ലാഹു സൂ: അഅ്റാഫ് 172 ൽ പ്രസ്താവിച്ചിരിക്കുന്നു. ആ സംഭവമാണ് ഇവിടെ കരാറുകൊണ്ടുദ്ദേശ്യം. ഈ കരാർ മനുഷ്യർക്ക് ഇന്ന് ഓർമയില്ലല്ലോ എന്ന് പറഞ്ഞേക്കാം. അതിനുള്ള മറുപടിയായിരിക്കും 'നിങ്ങൾ വിശ്വസിക്കുന്നവരാണെങ്കിൽ' (ان كنتم مؤمنين) എന്ന വാക്ക്. നിങ്ങളുടെ സകല കാര്യങ്ങളും അറിയുന്ന ഞാൻ ആ കരാറ് നിങ്ങളെ ഇതാ ഓർമപ്പെടുത്തുന്നു, നിങ്ങൾക്ക് അത് വിശ്വസിക്കാമെങ്കിൽ വിശ്വസിച്ചുകൊള്ളുക എന്ന് ഗൗരവപ്പെട്ട ഒരു താക്കീതായിരിക്കും അപ്പോൾ ആ വാക്കിൽ അടങ്ങിയിരിക്കുക. الله أعلم റസൂൽﷺ നിങ്ങളെ ക്ഷണിക്കുന്നത്സ്വന്തം ഇഷ്ടപ്രകാരമല്ല, അല്ലാഹുവിന്റെ കൽപനപ്രകാരമാണെന്ന് അടുത്ത വചനത്തിൽ ഉണർത്തുന്നു:-

هُوَ ٱلَّذِى يُنَزِّلُ عَلَىٰ عَبْدِهِۦٓ ءَايَٰتٍۭ بَيِّنَٰتٍ لِّيُخْرِجَكُم مِّنَ ٱلظُّلُمَٰتِ إِلَى ٱلنُّورِ ۚ وَإِنَّ ٱللَّهَ بِكُمْ لَرَءُوفٌ رَّحِيمٌ ﴿٩﴾

**《9》അവനത്രെ, തന്റെ അടിയാന്റെ മേൽ സുവ്യക്തങ്ങളായ പല ലക്ഷ്യങ്ങളും ഇറക്കിക്കൊടുക്കുന്നവൻ; നിങ്ങളെ അന്ധകാരങ്ങളിൽനിന്ന് അദ്ദേഹം പ്രകാശത്തിലേക്ക് വെളിക്ക് വരുത്തുവാൻവേണ്ടി. നിശ്ചയമായും അല്ലാഹു നിങ്ങളിൽ വളരെ കൃപയുള്ളവനും, കരുണയുള്ളവനും തന്നെയാകുന്നു.**

《9》 هُوَ ٱلَّذِى അവനത്രെ يُنَزِّلُ അവതരിപ്പിക്കുന്നവൻ عَلَىٰ عَبْدِهِۦٓ തന്റെ അടിയാന്റെ മേൽ ءَايَٰتٍ പല ലക്ഷ്യങ്ങളെ, ദൃഷ്ടാന്തങ്ങളെ بَيِّنَٰتٍ വ്യക്തങ്ങളായ لِّيُخْرِجَكُم അദ്ദേഹം നിങ്ങളെ വെളിക്കു (പുറത്തു) കൊണ്ടുവരുവാൻ مِّنَ ٱلظُّلُمَٰتِ അന്ധകാരങ്ങളിൽ (ഇരുട്ടിൽ)നിന്ന് إِلَى ٱلنُّورِ പ്രകാശത്തിലേക്ക് وَإِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു بِكُمْ നിങ്ങളിൽ لَرَءُوفٌ വളരെ കൃപ(കനിവ്) ഉള്ളവൻതന്നെ رَّحِيمٌ കരുണയുള്ളവനും, കരുണാനിധിയുമായവനും

7 -ാം വചനത്തിൽ സത്യവിശ്വാസം സ്വീകരിക്കുക, ധനം ചിലവഴിക്കുക എന്നീ രണ്ട് കാര്യങ്ങളിലേക്ക് അല്ലാഹു മനുഷ്യരെ ക്ഷണിച്ചു. ഈ രണ്ടും അനുഷ്ഠിക്കുന്നവർക്ക് വമ്പിച്ച പ്രതിഫലം വാഗ്ദാനം ചെയ്കയും ചെയ്തു. 8, 9 വചനങ്ങളിൽ, നിങ്ങൾ എന്തുകൊണ്ട് വിശ്വസിക്കുന്നില്ല എന്ന് ചോദിക്കുകയും, തുടർന്നുകൊണ്ട് വിശ്വാസം സ്വീകരിക്കാതിരിക്കുവാൻ നിവൃത്തിയില്ലെന്ന് സ്ഥാപിക്കുമാറുള്ള കാരണങ്ങളും ന്യായങ്ങളും വിവരിക്കുകയും ഉണ്ടായി. അടുത്തവചനത്തിൽ രണ്ടാമത്തെ വിഷയമായ ധനം ചിലവഴിക്കലിനെ സംബന്ധിച്ചും അതേപ്രകാരം ചോദിച്ചുകൊണ്ട് അതിന്റെ ആവശ്യകത വിവരിക്കുന്നു:-

وَمَا لَكُمْ أَلَّا تُنفِقُوا۟ فِى سَبِيلِ ٱللَّهِ وَلِلَّهِ مِيرَٰثُ ٱلسَّمَٰوَٰتِ وَٱلْأَرْضِ ۚ لَا يَسْتَوِى مِنكُم مَّنْ أَنفَقَ مِن قَبْلِ ٱلْفَتْحِ وَقَٰتَلَ ۚ أُو۟لَٰٓئِكَ أَعْظَمُ دَرَجَةً مِّنَ ٱلَّذِينَ أَنفَقُوا۟ مِنۢ بَعْدُ وَقَٰتَلُوا۟

**《10》അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കാതിരിക്കുവാൻ നിങ്ങൾക്കെന്താണ്? ആകാശങ്ങളുടെയും, ഭൂമിയുടെയും അനന്തരാവകാശം അല്ലാഹുവിനാകുന്നു (എന്നിട്ടും)!.നിങ്ങളിൽനിന്ന് വിജയത്തിനു മുമ്പ് ചിലവഴിക്കുകയും യുദ്ധം ചെയ്യുകയും ചെയ്തവർ (അല്ലാത്തവരോട്), സമമായിരിക്കയില്ല; അക്കൂട്ടർ, പിന്നീട് ചിലവഴിക്കുകയും യുദ്ധം ചെയ്യുകയും ചെയ്തവരെക്കാൾ വമ്പിച്ച പദവിയുള്ളവരാകുന്നു.**

وَكُلًّا وَعَدَ ٱللَّهُ ٱلْحُسْنَىٰ ۚ وَٱللَّهُ بِمَا تَعْمَلُونَ خَبِيرٌ ﴿١٠﴾

**എല്ലാവരോടും തന്നെ, അല്ലാഹു ഏറ്റവും നല്ലത് [നല്ല പ്രതിഫലം] വാഗ്ദാനം ചെയ്തിരിക്കുന്നു; അല്ലാഹു, നിങ്ങള്‍ പ്രവര്‍ത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനുമാണ്.**

﴾10﴿ وَمَا لَكُمْ നിങ്ങള്‍ക്കെന്താണ് أَلَّا تُنفِقُوا۟ നിങ്ങള്‍ ചിലവഴിക്കാതിരിക്കുവാന്‍ فِى سَبِيلِ ٱللَّهِ അല്ലാഹുവിന്റെ മാര്‍ഗത്തില്‍ وَلِلَّهِ അല്ലാഹുവിനാണ് مِيرَٰثُ അനന്തരാവകാശം ٱلسَّمَٰوَٰتِ وَٱلْأَرْضِ ആകാശങ്ങളുടെയും ഭൂമിയുടെയും لَا يَسْتَوِى സമമാകുകയില്ല مِنكُم നിങ്ങളില്‍നിന്ന് مَّنْ أَنفَقَ ചിലവഴിച്ചവര്‍ مِن قَبْلِ ٱلْفَتْحِ വിജയത്തിന്മുമ്പ് وَقَٰتَلَ യുദ്ധം ചെയ്കയും ചെയ്ത أُو۟لَٰٓئِكَ അക്കൂട്ടര്‍ أَعْظَمُ دَرَجَةً ഏറ്റവും വമ്പിച്ച പദവിയുള്ളവരാണ് مِّنَ ٱلَّذِينَ യാതൊരുവരെക്കാള്‍ أَنفَقُوا۟ ചിലവഴിച്ച مِنۢ بَعْدُ പിന്നീട്, ശേഷം وَقَٰتَلُوا۟ യുദ്ധം ചെയ്ത وَكُلًّا എല്ലാവരോടും (തന്നെ) وَعَدَ ٱللَّهُ അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു ٱلْحُسْنَىٰ ഏറ്റം നല്ലതിനെ وَٱللَّهُ അല്ലാഹു بِمَا تَعْمَلُونَ നിങ്ങള്‍ പ്രവര്‍ത്തിക്കുന്നതിനെപ്പറ്റി خَبِيرٌ സൂക്ഷ്മമായറിയുന്നവനാണ്

---

ഒരാള്‍ക്കും തന്റെ കൈവശമുള്ള വസ്തുക്കള്‍ ശാശ്വതമല്ല, അല്പകാലം കഴിയുമ്പോള്‍ അത് അന്യര്‍ക്ക് വിട്ടുകൊടുക്കേണ്ടിയിരിക്കുന്നു. ഒരു പക്ഷേ, വിട്ടുകൊടുക്കും മുമ്പുതന്നെ അത് കൈവിട്ടു പോകയും ചെയ്തേക്കും. എല്ലാം അല്ലാഹുവിങ്കലേക്ക് മടങ്ങുന്നു. ആകാശഭൂമികളിലുള്ള മുഴുവന്‍ വസ്തുക്കളുടെയും ഉടമസ്ഥതയും അവകാശവും അല്ലാഹുവിനാണ്. എന്നിരിക്കെ, അവന്‍ ഇഷ്ടപ്പെടുന്ന മാര്‍ഗത്തില്‍ ചിലവഴിക്കാതെ സൂക്ഷിച്ചു വെക്കുന്നതുകൊണ്ട് ഭാവിയില്‍ നിങ്ങള്‍ക്ക് ഒരു നന്മയും പ്രതീക്ഷിക്കുവാനില്ല. നേരെ മറിച്ച് നിങ്ങള്‍ ഇപ്പോള്‍ ചിലവഴിക്കുന്നതിന് പകരം ഭാവിയില്‍ നിങ്ങള്‍ക്ക് ധാരാളം നന്മ ലഭിക്കുവാനിരിക്കുന്നു. നല്ല വിഷയത്തില്‍ ധനം ചിലവഴിക്കുന്നത് എപ്പോഴും നല്ലതുതന്നെ. എങ്കിലും ഒരു കാര്യം പ്രത്യേകം ഗൗനിക്കേണ്ടതുണ്ട്. അടിയന്തരഘട്ടങ്ങളില്‍ ചിലവഴിക്കുകയും, ത്യാഗമനുഷ്ഠിക്കുകയും ചെയ്യുന്നതും, സാധാരണ ഘട്ടങ്ങളില്‍ ചിലവഴിക്കുന്നതും ഒരുപോലെയല്ല. സന്ദര്‍ഭം അനുസരിച്ച് അവയുടെ പ്രാധാന്യവും പ്രതിഫലവും കൂടുകയും, കുറയുകയും ചെയ്യും. എന്നൊക്കെയാണ് ഈ വചനത്തിലടങ്ങിയ തത്വങ്ങള്‍.

ശത്രുക്കളുടെ അക്രമം, ദാരിദ്ര്യം, അംഗങ്ങളുടെ കുറവ് ആദിയായ കാരണങ്ങളാല്‍ മുസ്‌ലിംകള്‍ ഏറ്റവുമധികം കഷ്ടനഷ്ടങ്ങള്‍ സഹിക്കേണ്ടിവരികയും, യാതനകള്‍ അനുഭവിക്കേണ്ടിവരികയും ചെയ്തത് ഇസ്‌ലാമിന്റെ ആദ്യഘട്ടത്തിലാണല്ലോ. അതുകൊണ്ട് അക്കാലത്ത് ധനംകൊണ്ടും, ദേഹംകൊണ്ടും അങ്ങേഅറ്റം ഇസ്‌ലാമിനുവേണ്ടി ത്യാഗം ചെയ്യുവാനും, കഷ്ടപ്പാടുകള്‍ സഹിക്കുവാനും മുന്നോട്ട് വന്നവര്‍ക്ക് ഇസ്‌ലാമിന് വിജയം കൈവന്ന് വിഷമങ്ങള്‍ക്ക് ലഘൂകരണം വന്നശേഷം മുന്നോട്ട് വന്നവരെക്കാള്‍ വളരെ ഉന്നതമായ പദവിയാണ് അല്ലാഹുവിങ്കലുള്ളത്.

എന്നാലും രണ്ടാമത്തെ വിഭാഗത്തെ അവഗണിക്കുന്നതല്ലെന്നും, എല്ലാവർക്കും അല്ലാഹുവിങ്കൽ ഏറ്റവും നല്ല പ്രതിഫലം ലഭിക്കുന്നതാണെന്നും അല്ലാഹു വാഗ്ദാനം ചെയ്യുന്നു. അല്ലാഹുവിന്റെ മാർഗത്തിൽ ധനം കൊണ്ടും ദേഹം കൊണ്ടും സമരം ചെയ്യുന്ന സത്യവിശ്വാസികളുടെ ശ്രേഷ്ഠതയും പ്രതിഫലവും എടുത്തുപറയുന്നതിനിടക്ക് സൂ: നിസാഉ് 95 ലും ഈ കാര്യം- എല്ലാവരോടുംതന്നെ അല്ലാഹു ഏറ്റവും നല്ലതിനെ വാഗ്ദാനം ചെയ്തിരിക്കുന്നു എന്ന് -അല്ലാഹു ഉണർത്തിയിരിക്കുന്നു.

ബുഖാരീ (റ) നിവേദനം ചെയ്യുന്ന ഒരു ഹദീഥിൽ നബിﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'ശക്തനായ സത്യവിശ്വാസി കൂടുതൽ നല്ലവനും ദുർബ്ബലനായ സത്യവിശ്വാസിയെക്കാൾ അല്ലാഹു കൂടുതൽ ഇഷ്ടപ്പെടുന്നവനുമാകുന്നു. എല്ലാവരിലും നന്മയുണ്ട്താനും.'

വിജയത്തിന്റെ മുമ്പ് (من قبل الفتح) എന്ന് പറഞ്ഞുവല്ലോ. ഇവിടെ 'വിജയം' കൊണ്ടുദ്ദേശ്യം മക്കാവിജയമാണെന്നാണ് ഭൂരിപക്ഷാഭിപ്രായം. മക്കാവിജയത്തിന് മാർഗം തുറന്നത് ഹുദൈബിയാ സംഭവമായതുകൊണ്ട് അതാണ് ഉദ്ദേശ്യമെന്നും, പൊതുവിൽ ഇസ്‌ലാമിന്റെ വിജയം എന്നേ ഉദ്ദേശ്യമുള്ളൂ എന്നും അഭിപ്രായങ്ങളുണ്ട്. പ്രായോഗികമായി നോക്കുമ്പോൾ ഇവയെല്ലാം സാരത്തിൽ ഒന്നാണെന്ന് കാണാം. ധനം ചിലവഴിക്കുന്നതിൽ സംഖ്യയുടെ ഏറ്റക്കുറവും, ത്യാഗസേവനങ്ങൾ ചെയ്യുന്നതിൽ പ്രവർത്തനങ്ങളുടെ വലുപ്പചെറുപ്പവും മാത്രമല്ല; ഓരോന്നിന്റെ സന്ദർഭവും ആവശ്യകതയും തൽകർത്താക്കളുടെ പരിതഃസ്ഥിതികളും കണക്കിലെടുത്തുകൊണ്ടായിരിക്കും അല്ലാഹു അവയ്ക്ക് പ്രാധാന്യം കല്പിക്കുന്നത് എന്നാണ് ഇതിൽനിന്ന് മനസ്സിലാക്കുവാനുള്ളത്. അതുപോലെത്തന്നെ, ഇസ്‌ലാമിന്റെ ആരംഭത്തിൽ സത്യവിശ്വാസം സ്വീകരിച്ച് കഠിന ത്യാഗങ്ങൾ ചെയ്ത സ്വഹാബികളും, പിൽക്കാലത്ത് ഇസ്‌ലാമിൽവന്ന് അതിന് സേവനമർപ്പിച്ച സ്വഹാബികളും തമ്മിലും, സ്വഹാബികളും അവരുടെ ശേഷമുള്ളവരും തമ്മിലും ശ്രേഷ്ഠതയിൽ വ്യത്യാസമുണ്ടായിരിക്കുമെന്നും മനസ്സിലാക്കാം. നബിﷺ പറയുന്നു.

لا تسبوا أصحابي فو الذي نفس محمد بيده لو أن أحدكم أنفق مثل أحد ذهبا ما أدرك مد أحدهم ولا نصيفه

(നിങ്ങൾ എന്റെ സ്വഹാബികളെ പഴിച്ചുപറയരുത്. കാരണം, മുഹമ്മദിന്റെ ദേഹം -അഥവാ ജീവൻ- യാതൊരുവന്റെ കയ്‌വശമാണോ അവൻതന്നെ! നിങ്ങളൊരാൾ ഉഹ്ദ് മലയോളം സ്വർണം ചിലവഴിച്ചാലും അവരിലൊരാളുടെ ഒരു സേറിനോ, അതിന്റെ പകുതിക്കോ അത് എത്തുന്നതല്ല. (ബു; മു)

## വിഭാഗം- 2

مَّن ذَا ٱلَّذِى يُقْرِضُ ٱللَّهَ قَرْضًا حَسَنًا فَيُضَٰعِفَهُۥ لَهُۥ وَلَهُۥٓ أَجْرٌ كَرِيمٌ ⑪

**﴾11﴿ ആരുണ്ട്, അല്ലാഹുവിന് നല്ലതായ കടം കൊടുക്കുന്നവൻ? എന്നാൽ; അവൻ അതിനെ ഇരട്ടിപ്പിച്ചു കൊടുക്കുന്നതാണ്; അവന് മാന്യമായ പ്രതിഫലവും ഉണ്ടായിരിക്കും.**

﴾11﴿ مَّن ذَا ആരുണ്ട് (ആരാണ്) ഇങ്ങനെയുള്ളവൻ ٱلَّذِى يُقْرِضُ കടം കൊടുക്കുന്നവൻ ٱللَّهَ അല്ലാഹുവിന് قَرْضًا حَسَنًا നല്ലതായ കടം فَيُضَٰعِفَهُ എന്നാലത് അവൻ ഇരട്ടിപ്പിച്ചുകൊടുക്കും لَهُ അവന്ന് وَلَهُ അവന്ന് ഉണ്ടായിരിക്കുന്നതുമാണ് أَجْرٌ كَرِيمٌ മാന്യമായ (ഉദാരമായ) പ്രതിഫലം, കൂലി

---

സൽക്കാര്യങ്ങളിൽ ധനം ചിലവഴിക്കുവാൻ സത്യവിശ്വാസികളെ പ്രോത്സാഹിപ്പിക്കുന്നതിന് ഇതിലധികം എന്ത് വാചകമാണ് പറയുവാനുള്ളത്? ആരുണ്ട് അല്ലാഹുവിന് കൊടുക്കുവാൻ തയ്യാറുള്ളവർ? അതും ധർമമായിട്ടല്ല, കടമായിട്ടുമാത്രം. പക്ഷേ, നല്ല നിലക്കുള്ള കടമായിരിക്കണം. അത് തക്കസമയത്ത് തിരിച്ചു കിട്ടുമെന്ന് മാത്രമല്ല, മറ്റാരിൽനിന്നും ലഭിക്കാത്ത തോതിൽ വർദ്ധനവോടെയായിരിക്കും ലഭിക്കുക. ഇരട്ടിക്കണക്കിൽ– വേറെ ആയത്തുകളിൽ പറഞ്ഞതുപോലെ, പത്തുമുതൽ എഴുന്നൂറുവരെയും, ചിലപ്പോൾ അതിലധികവും ഇരട്ടികളായി– അല്ലാഹു വർദ്ധിപ്പിച്ചുകൊടുക്കും. മാത്രമോ? ഉദാരവും മാന്യവുമായ പ്രതിഫലം അതിന്പുറമെയും! . വിശ്വാസത്തോടും, സദുദ്ദേശ്യത്തോടുംകൂടി, അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലവും ഉന്നംവെച്ചുകൊണ്ടുള്ളത് എന്നത്രെ നല്ലതായ കടം (قَرْضاً حَسَناً) എന്ന് പറഞ്ഞതിന്റെ താൽപര്യം. അല്ലാഹുവിൽ വിശ്വസിക്കാത്തവന്റെയും, അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലവുമല്ലാത്ത മറ്റുവല്ലതിനെയും ഉദ്ദേശിക്കുന്നവന്റെയും കർമങ്ങൾക്ക് അല്ലാഹുവിന്റെ അടുക്കൽ പരിഗണനയില്ല എന്ന് ക്വുർആൻ പലപ്പോഴും വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതാണ്.നബിﷺയും ഒരു ഹദീഥിൽ ഇപ്രകാരം അരുളിച്ചെയ്യുന്നു: 'ഒരാൾ പരിശുദ്ധമായ സമ്പാദ്യത്തിൽ നിന്ന് ഒരു കാരക്കക്ക് സമാനമായതിനെ ധർമം ചെയ്താൽ– പരിശുദ്ധമായതല്ലാതെ അല്ലാഹു സ്വീകരിക്കുകയുമില്ല– അത് തന്റെ വലങ്കൈകൊണ്ട് (സന്തോഷപൂർവ്വം) അല്ലാഹു സ്വീകരിക്കുന്നതാണ്. പിന്നീട് നിങ്ങളൊരാൾ തന്റെ കുതിരക്കുട്ടിയെ (ലാളിച്ചു) വളർത്തുന്നതുപോലെ അവൻ അതിന്റെ ആൾക്കുവേണ്ടി അതിനെ വളർത്തിക്കൊണ്ടിരിക്കും, അങ്ങനെ, അത് മലപോലെ ആയിത്തീരും.' (ബു; മു.). അല്ലാഹു വാങ്ങുന്ന കടം മടക്കിക്കിട്ടുന്ന സന്ദർഭം ഏതാണെന്ന് അടുത്ത ആയത്തിൽ വെളിവാക്കുന്നു:–

يَوْمَ تَرَى ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ يَسْعَىٰ نُورُهُم بَيْنَ أَيْدِيهِمْ وَبِأَيْمَٰنِهِم بُشْرَىٰكُمُ ٱلْيَوْمَ جَنَّٰتٌ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَا ۚ ذَٰلِكَ هُوَ ٱلْفَوْزُ ٱلْعَظِيمُ ﴿١٢﴾

**﴾12﴿ സത്യവിശ്വാസികളുടെയും വിശ്വാസിനികളുടെയും പ്രകാശം, അവരുടെ മുമ്പിലൂടെയും, അവരുടെ വലതുഭാഗങ്ങളിലൂടെയും പാഞ്ഞു (വ്യാപിച്ചു) കൊണ്ടിരിക്കുന്നതായി നീ കാണുന്ന ദിവസം! (അവരോട് പറയപ്പെടും:) 'ഇന്ന് നിങ്ങൾക്ക് അനുമോദനം (അഥവാ സന്തോഷവാർത്ത), അടിഭാഗത്തുകൂടി അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളാകുന്നു; അതിൽ (നിങ്ങൾ) നിത്യവാസികളായ നിലയിൽ.' അതുതന്നെയാണ്, വമ്പിച്ച ഭാഗ്യം.**

يَوْمَ يَقُولُ ٱلْمُنَـٰفِقُونَ وَٱلْمُنَـٰفِقَـٰتُ لِلَّذِينَ ءَامَنُوا۟ ٱنظُرُونَا نَقْتَبِسْ مِن نُّورِكُمْ قِيلَ ٱرْجِعُوا۟ وَرَآءَكُمْ فَٱلْتَمِسُوا۟ نُورًا

《13》 (അതായത്) കപട വിശ്വാസികളും, കപടവിശ്വാസിനികളും വിശ്വസിച്ചവരോട് പറയുന്ന ദിവസം: ' ഞങ്ങളെ നോക്കണേ, ഞങ്ങൾ നിങ്ങളുടെ പ്രകാശത്തിൽനിന്ന് (അല്പം) പകർത്തിയെടുക്കട്ടെ!' എന്ന് (അവരോട്) പറയപ്പെടും: 'നിങ്ങളുടെ പിന്നോട്ട് മടങ്ങിക്കൊള്ളുവിൻ, എന്നിട്ട് വല്ല പ്രകാശവും അന്വേഷിച്ചുകൊള്ളുവിൻ!'

فَضُرِبَ بَيْنَهُم بِسُورٍ لَّهُۥ بَابٌۢ بَاطِنُهُۥ فِيهِ ٱلرَّحْمَةُ وَظَـٰهِرُهُۥ مِن قِبَلِهِ ٱلْعَذَابُ ﴿١٣﴾

അപ്പോൾ, അവർക്കിടയിൽ ഒരു വാതിൽ ഉള്ളതായ അതിർത്തിമറ (അഥവാ മതിൽ) ഏർപ്പെടുത്തപ്പെടുന്നതാണ്. അതിന്റെ ഉൾഭാഗമാകട്ടെ, അതിലാണ് കാരുണ്യം [സ്വർഗം]; അതിന്റെ പുറഭാഗമാകട്ടെ, അതിന്റെ ഭാഗത്തൂടെയാണ് ശിക്ഷ [നരകം].

يُنَادُونَهُمْ أَلَمْ نَكُن مَّعَكُمْ ۖ قَالُوا۟ بَلَىٰ وَلَـٰكِنَّكُمْ فَتَنتُمْ أَنفُسَكُمْ

《14》 അവർ അവരെ [സത്യവിശ്വാസികളെ] വിളിച്ചു പറയും: 'ഞങ്ങൾ (ഇഹത്തിൽ) നിങ്ങളുടെ ഒന്നിച്ചായിരുന്നില്ലേ?!' അവർ പറയും: 'അതെ, പക്ഷേ, നിങ്ങൾ നിങ്ങളെത്തന്നെ കുഴപ്പത്തിലാക്കി;

وَتَرَبَّصْتُمْ وَٱرْتَبْتُمْ وَغَرَّتْكُمُ ٱلْأَمَانِىُّ حَتَّىٰ جَآءَ أَمْرُ ٱللَّهِ وَغَرَّكُم بِٱللَّهِ ٱلْغَرُورُ ﴿١٤﴾

നിങ്ങൾ (സത്യവിശ്വാസികൾക്ക് ആപത്ത്) പ്രതീക്ഷിച്ചുകൊണ്ടിരിക്കയും, (മതത്തിൽ) സന്ദേഹപ്പെട്ടുകൊണ്ടിരിക്കുകയും ചെയ്തു; അല്ലാഹുവിന്റെ കല്പന [മരണം] വന്നെത്തുന്നതുവരെയും വ്യാമോഹങ്ങൾ നിങ്ങളെ വഞ്ചിച്ചുകളയുകയും ചെയ്തു; അല്ലാഹുവിനെ സംബന്ധിച്ച് (ആ) മഹാ വഞ്ചകനും നിങ്ങളെ വഞ്ചിച്ചു കളഞ്ഞു.

فَٱلْيَوْمَ لَا يُؤْخَذُ مِنكُمْ فِدْيَةٌ وَلَا مِنَ ٱلَّذِينَ كَفَرُوا۟ ۚ مَأْوَىٰكُمُ ٱلنَّارُ ۖ هِىَ مَوْلَىٰكُمْ ۖ وَبِئْسَ ٱلْمَصِيرُ ﴿١٥﴾

﴿15﴾ 'എനി, ഇന്ന് നിങ്ങളിൽ നിന്നാകട്ടെ, അവിശ്വസിച്ചവരിൽനിന്നാകട്ടെ, യാതൊരു തെണ്ടവും [പ്രായശ്ചിത്തവും] സ്വീകരിക്കപ്പെടുന്നതല്ല.നിങ്ങളുടെ സങ്കേതസ്ഥാനം നരകമാകുന്നു; അതത്രെ നിങ്ങൾക്ക് (ഏറ്റവും യോജിച്ച) ബന്ധു!' (ആ) തിരിച്ചെത്തുന്ന സ്ഥലം വളരെ ചീത്തതന്നെ!

﴿12﴾ يَوْمَ تَرَى നീ കാണുന്ന ദിവസം ٱلْمُؤْمِنِينَ സത്യവിശ്വാസികളെ وَٱلْمُؤْمِنَٰتِ വിശ്വാസിനികളെയും يَسْعَىٰ പായുന്ന (സഞ്ചരിക്കുന്ന)തായിട്ട് نُورُهُم അവരുടെ പ്രകാശം, വെളിച്ചം, ശോഭ بَيْنَ أَيْدِيهِمْ അവരുടെ മുന്നിലൂടെ وَبِأَيْمَٰنِهِم അവരുടെ വലതു ഭാഗങ്ങളിലും بُشْرَىٰكُمُ നിങ്ങളുടെ അനുമോദനം, സന്തോഷവാർത്ത ٱلْيَوْمَ ഇന്ന് جَنَّٰتٌ ചില സ്വർഗങ്ങളാണ്, തോപ്പുകളാണ് تَجْرِى സഞ്ചരിക്കുന്ന, ഒഴുകും مِن تَحْتِهَا അതിന്റെ അടിയിൽകൂടി ٱلْأَنْهَٰرُ അരുവി (നദി)കൾ خَٰلِدِينَ فِيهَا അതിൽ നിത്യ (ശാശ്വത) വാസികളായ നിലക്ക് ذَٰلِكَ هُوَ അത് തന്നെയാണ് ٱلْفَوْزُ ഭാഗ്യം, വിജയം ٱلْعَظِيمُ വമ്പിച്ച മഹത്തായ ﴿13﴾ يَوْمَ يَقُولُ പറയുന്ന ദിവസം ٱلْمُنَٰفِقُونَ കപടവിശ്വാസികൾ وَٱلْمُنَٰفِقَٰتُ കപടവിശ്വാസിനികളും لِلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരോട് ٱنظُرُونَا ഞങ്ങളെ നോക്കണേ, കാക്കണം نَقْتَبِسْ ഞങ്ങൾ പകർത്തിയെടുക്കട്ടെ (എടുത്തുപയോഗിക്കട്ടെ) مِن نُّورِكُمْ നിങ്ങളുടെ പ്രകാശത്തിൽനിന്ന് قِيلَ പറയപ്പെടും ٱرْجِعُوا۟ നിങ്ങൾ മടങ്ങിക്കൊള്ളുവിൻ وَرَآءَكُمْ നിങ്ങളുടെ പിന്നോട്ട്, പുറകിലേക്ക് فَٱلْتَمِسُوا۟ എന്നിട്ടന്വേഷിക്കുവിൻ, തേടുക نُورًا വല്ല പ്രകാശവും فَضُرِبَ അപ്പോൾ ഏർപ്പെടുത്ത(സ്ഥാപിക്ക- ആക്ക)പ്പെടും بَيْنَهُم അവർക്കിടയിൽ بِسُورٍ ഒരു മതിലിനെ, മറയെ, അതിർത്തിയെ لَّهُۥ അതിനുണ്ട് بَابٌ ഒരു വാതിൽ بَاطِنُهُۥ അതിന്റെ ഉള്ള് فِيهِ അതിലുണ്ട്, അതിലാണ് ٱلرَّحْمَةُ കാരുണ്യം, ദയവ് وَظَٰهِرُهُۥ അതിന്റെ പുറം, വെളിഭാഗം مِن قِبَلِهِ അതിന്റെ നേരിൽ (ഭാഗത്തിൽ) കൂടിയാണ് ٱلْعَذَابُ ശിക്ഷ ﴿14﴾ يُنَادُونَهُمْ അവർ അവരെ വിളിച്ചു പറയും أَلَمْ نَكُن ഞങ്ങൾ ആയിരുന്നില്ലേ مَّعَكُمْ നിങ്ങളുടെ കൂടെ قَالُوا۟ അവർ പറയും بَلَىٰ ഇല്ലാതേ, അതെ, ശരി وَلَٰكِنَّكُمْ എങ്കിലും നിങ്ങൾ فَتَنتُمْ നിങ്ങൾ കുഴപ്പത്തിലാക്കി أَنفُسَكُمْ നിങ്ങളുടെ ദേഹങ്ങളെ (നിങ്ങളെത്തന്നെ) وَتَرَبَّصْتُمْ നിങ്ങൾ പ്രതീക്ഷിക്കുക (കാത്തിരിക്കുക)യും ചെയ്തു وَٱرْتَبْتُمْ നിങ്ങൾ സന്ദേഹം വെക്കുക (സംശയപ്പെടുക)യും ചെയ്തു وَغَرَّتْكُمُ നിങ്ങളെ വഞ്ചിക്കു

കയും ചെയ്തു ٱلْأَمَانِىُّ വ്യാ(ദുർ)മോഹങ്ങൾ , കൊതികൾ حَتَّىٰ جَآءَ വരുവോളം, അങ്ങിനെ വന്നു أَمْرُ ٱللَّهِ അല്ലാഹുവിന്റെ കൽപന وَغَرَّكُم നിങ്ങളെ വഞ്ചിക്കു കയും ചെയ്തു بِٱللَّهِ അല്ലാഹുവിനെപ്പറ്റി ٱلْغَرُورُ (ആ) മഹാ വഞ്ചകൻ ﴾15﴿ فَٱلْيَوْمَ എനി (ആകയാൽ) ഇന്ന് لَا يُؤْخَذُ مِنكُمْ നിങ്ങളിൽനിന്ന് സ്വീകരിക്കപ്പെടുകയില്ല فِدْيَةٌ ഒരു തെണ്ടവും, മോചനമൂല്യവും, പ്രായശ്ചിത്തവും وَلَا مِنَ ٱلَّذِينَ യാതൊരു ത്തരിൽനിന്നും ഇല്ല كَفَرُوا അവിശ്വസിച്ച مَأْوَىٰكُمُ നിങ്ങളുടെ സങ്കേത (വാസ- വിശ്രമ- പ്രാപ്യ) സ്ഥാനം ٱلنَّارُ നരകമാകുന്നു هِىَ അത് مَوْلَىٰكُمْ നിങ്ങളുടെ ബന്ധു (യോജിച്ചത്- രക്ഷാധികാരി- യജമാനൻ) ആകുന്നു وَبِئْسَ വളരെ ചീത്ത, മോശം ٱلْمَصِيرُ(ആ) തിരിച്ചു (മടങ്ങി) ചെല്ലുന്ന സ്ഥാനം, തിരിച്ചെത്തൽ

---

പരലോകത്തുവെച്ച് സത്യവിശ്വാസികളുടെ മുമ്പിലും വലതുഭാഗത്തും ഉണ്ടാകുന്ന ആ പ്രകാശം എങ്ങനെയുള്ളതാണെന്ന് തീർത്ത് പറയുവാൻ നമുക്ക് സാധ്യമല്ല. സത്യവിശ്വാസികളുടെ മുഖങ്ങൾ അന്ന് വെളുത്തും തെളിഞ്ഞും പ്രസന്നമായും ഇരിക്കുമെന്നും, അവിശ്വാസികളുടെ മുഖങ്ങൾ അന്ന് കറുത്തിരുണ്ടും മ്ലാനവുമായിരിക്കുമെന്നും അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. (80: 38 –40; 3: 106.) സജ്ജനങ്ങളുടെ നന്മതിൻമകൾ രേഖപ്പെടുത്തിയിട്ടുള്ള ഗ്രന്ഥം അവരുടെ മുമ്പിൽകൂടി വലതു കയ്യിലും, ദുർജനങ്ങളുടേത് അവരുടെ പിമ്പിൽകൂടി ഇടതുകയ്യിലും ആയിരിക്കും നൽകപ്പെടുക എന്ന് ക്വുർആനിലും ഹദീഥിലും പ്രസ്താവിക്കാറുള്ളതാണ്. (69: 19, 25; 84: 7, 10.) 'വുദ്വൂ'വിന്റെ അടയാളങ്ങൾ നിമിത്തം എന്റെ സമുദായത്തെ ക്വിയാമത്തുനാളിൽ കൈകാലുകൾ വെളുത്തവർ (ശോഭിക്കുന്നവർ) എന്ന് വിളിക്കപ്പെടും; ആകയാൽ നിങ്ങളിൽനിന്ന് മുഖം നീട്ടിക്കഴുകുവാൻ സാധിക്കുന്നവർ ചെയ്തുകൊള്ളട്ടെ' എന്ന് നബി തിരുമേനിﷺ അരുളിച്ചെയ്തിരിക്കുന്നു. (ബു: മു.) 'ജനങ്ങൾക്ക് അവരുടെ കർമങ്ങളുടെ തോതനുസരിച്ച് –ചിലർക്ക് അതിവിശാലമായും, ചിലർക്ക് അതിന് താഴെയും, മറ്റ് ചിലർക്ക് വളരെ കുറഞ്ഞ നിലയിലും– പ്രകാശം ലഭിക്കുമെന്നും, അതിന്റെ സഹായത്തോടെ അവർ 'സ്വിറാത്വ്, (الصراط) കടന്നു പോകുമെന്നും * ഇബ്നു മസ്ഊദ് (റ)ൽ നിന്നും, ക്വത്താദഃ (റ)യിൽനിന്നുമുള്ള ചില 'രിവായത്തു' കളിലും വന്നിരിക്കുന്നു. അല്ലാഹുവിന്റെ സ്മരണവിട്ട് അന്ധരായി ജീവിക്കുന്നവരെ ക്വിയാമത്ത്നാളിൽ അന്ധൻമാരായി ഒരുമിച്ചുകൂട്ടുമെന്ന് സൂ: ത്വാഹാ 124 ലും കാണാം. 'അക്രമം ക്വിയാമത്ത്നാളിൽ അന്ധകാരങ്ങളായിരിക്കും' (ബു; മു.) എന്ന നബി വചനവും സ്മരണീയമാകുന്നു. സൽക്കർമങ്ങൾ ചെയ്യുന്ന സജ്ജനങ്ങൾക്ക് അവരുടേ

---

***(*) സ്വർഗത്തിലേക്ക് പ്രവേശിക്കുവാനുള്ളതും, നരകത്തിന് മീതെയായി നീണ്ടുകിടക്കുന്നതുമായ ഒരു പാലമായിട്ടാണ് 'സ്വിറാത്വ്' (الصراط) എന്ന വാക്ക് ഹദീഥുകളിൽ ഉപയോഗിക്കപ്പെട്ടിരിക്കുന്നത്. 'പാത, വഴി' എന്നൊക്കെയാണ് വാക്കർത്ഥം. സജ്ജനങ്ങൾ അതുവഴി അവരവരുടെ യോഗ്യതയനുസരിച്ച് വേഗതയിൽ സ്വർഗത്തിൽ പ്രവേശിക്കുമെന്നും, ദുർജനങ്ങൾ അത് കടക്കുവാൻ കഴിയാതെ നരകത്തിൽ വീഴ്ത്തപ്പെടുമെന്നും ഹദീഥുകളിൽ വന്നിരിക്കുന്നു.***

തായ പ്രതിഫലവും പ്രകാശവും ഉണ്ടായിരിക്കുമെന്ന് താഴെ 19 -ാം വചനത്തിലും കാണാം.

സത്യവിശ്വാസികളുടെ പ്രകാശത്തെപ്പറ്റി ഏറെക്കുറെ മനസ്സിലാക്കുവാൻ ഇതെല്ലാം സഹായകമായിരിക്കും. നേരെമറിച്ച് അവിശ്വാസികൾക്കും, കപടവിശ്വാസികൾക്കും അനുഭവപ്പെടുന്ന ഇരുട്ടിനെക്കുറിച്ചും ഇതിൽനിന്നെല്ലാം ഊഹിക്കാവുന്നതാണ്. വെളിച്ചവും മാർഗദർശനവുമില്ലാതെ മഹ്ശറിൽവെച്ച് അന്ധാളിച്ച് നട്ടം തിരിയുന്ന കപടവിശ്വാസികൾ സത്യവിശ്വാസികളുടെ പ്രകാശം കാണുമ്പോൾ അവരോട് സഹായം തേടുന്നതും, അതിന് ലഭിക്കുന്ന മറുപടിയുമാണ് അല്ലാഹു ഈ വചനത്തിൽ വിവരിക്കുന്നത്. 'നിങ്ങൾ പിന്നോട്ട് മടങ്ങുവിൻ, എന്നിട്ട് വല്ലപ്രകാശവും, അമ്പേഷിച്ചു കൊള്ളുവിൻ' (ارجعوا وراءكم الخ) എന്ന് പറഞ്ഞതിന്റെ താൽപര്യം, നിങ്ങൾ ഇഹലോകത്തേക്ക് മടങ്ങിനോക്കിൻ, അവിടെനിന്നാണ് പ്രകാശത്തിനുള്ള മാർഗങ്ങൾ സമ്പാദിക്കേണ്ടിയിരുന്നത്, അത് നിങ്ങൾ നഷ്ടപ്പെടുത്തി. എനി ഒന്നുകൂടി മടങ്ങിപ്പോയി അത് സമ്പാദിക്കുവാൻ നോക്കുക എന്നിങ്ങിനെയായിരിക്കാം. അല്ലെങ്കിൽ, നിങ്ങൾ വന്നവഴിക്കുതന്നെ പിമ്പോട്ടൊന്ന് മടങ്ങിപ്പോയി അമ്പേഷിച്ചുനോക്കിൻ എന്നുമായിരിക്കാം. ഏതായാലും, നിങ്ങൾക്ക് ഇവിടെവെച്ച് പ്രകാശം ലഭിക്കുവാനില്ല എന്നാണ് മറുപടിയുടെ സാരം എന്ന് വ്യക്തമാണ്. ഇരുഭാഗക്കാർക്കും ഇടയിൽ സ്ഥാപിക്കപ്പെടുന്ന മതിൽ- അതിർത്തിമറ- എങ്ങനെയുള്ളതാണെന്നും നമുക്കറിഞ്ഞുകൂടാ. ഏതായാലും അതിന്റെ വാതിൽ കടന്നു ഉള്ളോട്ട് പോയാൽ അവിടെ സത്യവിശ്വാസികളും അവർക്ക് അല്ലാഹുവിൽനിന്ന് ലഭിക്കുന്ന സ്വർഗാനുഗ്രഹങ്ങളും അതിന്റെ പിൻപുറത്ത് കപട വിശ്വാസികളും അവിശ്വാസികളും അവർക്ക് ലഭിക്കുന്ന നരക ശിക്ഷകളും ആയിരിക്കും ഉണ്ടാവുക. രണ്ടിനുമിടയിലുള്ള ഒരതിർത്തിയായിരിക്കും അത്.

'ഞങ്ങൾ നിങ്ങളുടെ ഒന്നിച്ചായിരുന്നില്ലേ? (الم نكن معكم) എന്ന് പറഞ്ഞത് ഇഹത്തിൽവെച്ച് കപടവിശ്വാസികൾ മുസ്ലിംവേഷമണിഞ്ഞ് ബാഹ്യത്തിൽ അവരോട് സമ്പർക്കം പുലർത്തികൊണ്ടിരുന്നതിനെ ഓർമിപ്പിച്ചുകൊണ്ടാണ്. പക്ഷേ, അവരുടെ യഥാർത്ഥനില ഇന്നിന്നപ്രകാരമായിരുന്നുവെന്നും, അതുകൊണ്ട് ഇവിടെവെച്ച് നമുക്ക് സഹകരിക്കുവാൻ നിവൃത്തിയില്ലെന്നും സത്യവിശ്വാസികൾ ഉത്തരം പറയുന്നു. 'നിങ്ങൾ പ്രതീക്ഷിച്ചുകൊണ്ടിരുന്നു (تربصتم) എന്ന് പറഞ്ഞതിന്റെ സാരം, മുസ്ലിംകൾക്ക് ഏതെങ്കിലും വിധേന അപകടം പിണയുകയും, അങ്ങനെ തങ്ങൾക്ക് അവരിൽനിന്ന് രക്ഷനേടുകയും ചെയ്യാമെന്ന് കപടവിശ്വാസികൾ പ്രതീക്ഷിച്ചുകൊണ്ടിരുന്നുവെന്നത്രെ'. അല്ലെങ്കിൽ, സൽക്കർമങ്ങൾ ചെയ്യാനുള്ള അവസരങ്ങളെല്ലാം പാഴാക്കി പിന്നീടാക്കാമെന്ന് കാത്തിരുന്നു എന്നും ആയിരിക്കാം. الله أعلم 'അല്ലാഹുവിന്റെ കൽപന വന്നെത്തുന്നതുവരെ' എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം മരണം വരെ എന്നും 'മഹാവഞ്ചകൻ' എന്നതിന്റെ ഉദ്ദേശ്യം പിശാച് എന്നുമാകുന്നു. കപടവിശ്വാസികളുടെ പര്യവസാനത്തെക്കുറിച്ച് പലതും പ്രസ്താവിച്ചശേഷം, സത്യവിശ്വാസികൾ എപ്പോഴും വളരെ ജാഗരൂകരായിരിക്കേണ്ടതുണ്ടെന്നും അല്ലാത്തപക്ഷം അവരുടെ ഭാവി വിനാശത്തിലേക്ക് നീങ്ങുമെന്നും അല്ലാഹു താക്കീത് ചെയ്യുന്നു:-

أَلَمْ يَأْنِ لِلَّذِينَ ءَامَنُوٓا۟ أَن تَخْشَعَ قُلُوبُهُمْ لِذِكْرِ ٱللَّهِ وَمَا نَزَلَ مِنَ ٱلْحَقِّ وَلَا يَكُونُوا۟ كَٱلَّذِينَ أُوتُوا۟ ٱلْكِتَٰبَ مِن قَبْلُ فَطَالَ عَلَيْهِمُ ٱلْأَمَدُ فَقَسَتْ قُلُوبُهُمْ ۖ وَكَثِيرٌ مِّنْهُمْ فَٰسِقُونَ ﴿١٦﴾

**《16》 വിശ്വസിച്ചവർക്ക് അല്ലാഹുവിന്റെ സ്മരണയിലേക്കും, അവതരിച്ചിട്ടുള്ള യഥാർത്ഥത്തിലേക്കും തങ്ങളുടെ ഹൃദയങ്ങൾ (ഒതുങ്ങി) വിനയപ്പെട്ടുവരുവാൻ സമയമായില്ലേ?!**

**മുമ്പ് വേദഗ്രന്ഥം നൽകപ്പെട്ടവരെപ്പോലെ അവർ ആകാതിരിക്കുവാനും (സമയമായില്ലേ)?! എന്നിട്ട് അവരിൽ [വേദക്കാരിൽ] കാലം ദീർഘിച്ചു; അങ്ങനെ, അവരുടെ ഹൃദയങ്ങൾ കടുത്തുപോയി; അവരിൽ അധികമാളുകളും ദുർന്നടപ്പുകാരുമാകുന്നു. (എന്നതുപോലെ.)**

---

《16》 أَلَمْ يَأْنِ സമയം (നേരം) ആയിട്ടില്ലേ لِلَّذِينَ ءَامَنُوٓا۟ വിശ്വസിച്ചവർക്ക് أَن تَخْشَعَ വിനയ (ഭക്തി)പ്പെടുവാൻ, ഒതുങ്ങുവാൻ قُلُوبُهُم അവരുടെ ഹൃദയങ്ങൾ لِذِكْرِ ٱللَّهِ അല്ലാഹുവിന്റെ സ്മരണയിലേക്ക് (ഉപദേശത്തിലേക്ക്, ഉൽബോധനത്തിന്) وَمَا نَزَلَ ഇറങ്ങിയ (അവതരിച്ച)തിലേക്കും مِنَ ٱلْحَقِّ യഥാർത്ഥ (സത്യ)ത്തിൽനിന്ന് وَلَا يَكُونُوا۟ അവർ ആകാതിരിക്കുവാനും كَٱلَّذِينَ യാതൊരുവരെപ്പോലെ أُوتُوا۟ ٱلْكِتَٰبَ വേദഗ്രന്ഥം നൽകപ്പെട്ട مِن قَبْلُ മുമ്പ് فَطَالَ എന്നിട്ട് ദീർഘിച്ചു, നീണ്ടു عَلَيْهِم അവരിൽ ٱلْأَمَد കാലം فَقَسَت എന്നിട്ട് കടുത്തു, കടുപ്പമായി قُلُوبُهُمْ അവരുടെ ഹൃദയങ്ങൾ وَكَثِير അധികമാളുകളും, പലരും مِّنْهُمْ അവരിൽ നിന്ന് فَٰسِقُونَ ദുർന്നടപ്പുകാരാണ്, തോന്നിയവാസികളാണ്

---

വളരെ ഗൗരവപൂർവ്വം മുസ്‌ലിംകൾ സദാ മനസ്സിരുത്തേണ്ടുന്ന ഒരു താക്കീതാണിത്. ക്വുർആൻ അവതരിച്ചുകൊണ്ടിരിക്കുന്നു; നബി തിരുമേനി ﷺ സത്യവിശ്വാസികൾക്കിടയിൽ ജീവിച്ചുവരുന്നു. അങ്ങനെയുള്ള അക്കാലത്ത്- മുസ്‌ലിം സമുദായത്തിന്റെ ഏറ്റവും ഉത്തമകാലത്ത്- സത്യവിശ്വാസികളിൽ ചിലരിൽനിന്നെങ്കിലും പ്രത്യക്ഷപ്പെടുവാൻ തുടങ്ങിയ അനാസ്ഥയെക്കുറിച്ചാണല്ലോ ഈ വചനം ഇത്രയും ഗൗരവപൂർവ്വം താക്കീത് ചെയ്യുന്നത്! എന്നിരിക്കെ, ഇന്നത്തെ മുസ്‌ലിംകളുടെ നിലയെക്കുറിച്ച് ഒരു താക്കീത് വരികയാണെങ്കിൽ അത് എത്രമേൽ കഠോരമായിരിക്കും? ആലോചിച്ചു നോക്കുക!

ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി ക്വത്താദഃ (റ) വഴി ഇബ്നു അബീഹാതിം (റ) നിവേദനം ചെയ്തിരിക്കുന്നു: 'സത്യവിശ്വാസികളുടെ ഹൃദയങ്ങൾക്ക് ഒരു മാന്ദ്യത ബാധിച്ചതായി അല്ലാഹു കണ്ടു. അതിനാൽ, ക്വുർആൻ

അവതരിച്ചു തുടങ്ങിയത് മുതൽ പതിമൂന്നുകൊല്ലക്കാലത്തിന്റെ തലക്കൽവെച്ച് അവരെ ആക്ഷേപിക്കുകയായി. അവൻ പറഞ്ഞു: ألم يأن للذين آمنوا الخ (സത്യവിശ്വാസികൾക്ക് സമയമായില്ലേ..........?!)' ഇബ്നുമസ്ഊദ് (റ) പ്രസ്താവിച്ചതായി, ഇമാം മുസ്ലിം (റ) ഇപ്രകാരം ഉദ്ധരിക്കുന്നു; 'സത്യവിശ്വാസികൾക്ക് സമയമായില്ലേ' എന്ന് തുടങ്ങുന്ന ഈ വചനം മുഖേന ഞങ്ങളെ ആക്ഷേപിച്ചതിനും, ഞങ്ങൾ ഇസ്ലാമിനെ അംഗീകരിച്ചതിനുമിടയിൽ നാല്സംവത്സരമല്ലാതെ ഉണ്ടായിട്ടില്ല.' ഇബ്നു മസ്ഊദ് (റ) തന്നെ പ്രസ്താവിച്ചതായി ഉദ്ധരിക്കപ്പെട്ടിട്ടുള്ള വേറൊരു രിവായത്തിന്റെ സാരം ഇതാണ്: 'നബിﷺയുടെ സ്വഹാബികൾ മദീനഃയിൽ വന്നപ്പോൾ അവർക്ക് ജീവിതത്തിൽ കുറച്ചൊക്കെ സൗഖ്യം ലഭ്യമായി. അവർ മുമ്പ് വലിയ വിഷമാവസ്ഥയിലായിരുന്നുവല്ലോ. അങ്ങനെ, അവരുടെ മുമ്പത്തെ നിലപാടിൽ അൽപമൊരു അയവ് വന്നുവെന്ന്തോന്നുന്നു. അതിനാൽ അവർ ഈ ആയത്ത് മൂലം ആക്ഷേപിക്കപ്പെട്ടിരിക്കുകയാണ്.' ഈ വചനം അവതരിക്കുവാനുള്ള സാഹചര്യം ഇതിൽ നിന്നെല്ലാം മനസ്സിലാക്കാമല്ലോ.

വളരെ അർത്ഥവത്തായ രണ്ട് കാര്യങ്ങളാണ് അല്ലാഹു ഇതിൽ സത്യവിശ്വാസികളെ ഓർമിപ്പിച്ചിരിക്കുന്നത്. (1) അല്ലാഹുവിനെക്കുറിച്ചുള്ള സ്മരണയും ബോധവും നിലനിറുത്തുന്നതിലും, ക്വുർആന്റെ ഉൽബോധനങ്ങളും ഉപദേശങ്ങളും സ്വീകരിക്കുന്നതിലും ഒട്ടും അയവു വരാത്തവിധം സത്യവിശ്വാസികളുടെ ഹൃദയങ്ങൾ വിനയവും ഭക്തിയും നിറഞ്ഞതായിരിക്കുക.

(2) യഹൂദികളും ക്രിസ്ത്യാനികളുമാകുന്ന പൂർവ്വ വേദക്കാർ അവരുടെ ആദ്യകാലങ്ങളിൽ നേർമാർഗത്തിൽ ചരിച്ചുവെങ്കിലും, കാലക്രമേണ അവരുടെ ഹൃദയം ദുഷിച്ചുമരവിക്കുകയും തോന്നിയവാസത്തിൽ മുഴുകുകയും ചെയ്തതുപോലെ സത്യവിശ്വാസികളും ആയിത്തീരാതിരിക്കുവാൻ ശ്രമിക്കുക. രണ്ട് കാര്യങ്ങളും പരസ്പരം അഭേദ്യബന്ധമുള്ളതാണെന്നു കാണാം. അഥവാ അല്ലാഹുവിനെക്കുറിച്ചും, വേദഗ്രന്ഥത്തെക്കുറിച്ചുമുള്ള മതിപ്പും ഭക്തിയും കുറയും തോറും വേദക്കാരുടെ അതേ നിലപാട് മുസ്ലിംകളിൽ കടന്നുകൂടുക സ്വാഭാവികമായിരിക്കും. വേദക്കാർ ചെയ്തതെന്താണ്? അവർ വേദഗ്രന്ഥങ്ങൾ മാറ്റി മറിച്ചു. സ്വാർത്ഥത്തിനും ഐഹികതാൽപര്യത്തിനും അനുസരിച്ചു നിയമങ്ങൾ ഭേദഗതിചെയ്തു. അതാതുകാലത്തെ ജനവികാരത്തിനനുസരിച്ച് മതമൂല്യങ്ങളെ ദുർവ്യാഖ്യാനം ചെയ്തു; കള്ളകഥകളും പുത്തൻസിദ്ധാന്തങ്ങളും കെട്ടിച്ചമച്ചു; പുരോഹിതൻമാരെയും പണ്ഡിതൻമാരെയും റബ്ബുകളാക്കി; ഇച്ഛക്കൊത്തവണ്ണം ഗ്രന്ഥങ്ങൾ രചിക്കുകയും അവ ദൈവിക ഗ്രന്ഥങ്ങളായി ചിത്രീകരിക്കുകയും ചെയ്തു. ജീവിതത്തിന്റെ പല വശങ്ങളെയും മതത്തിന്റെ പരിധിയിൽനിന്ന് ഒഴിവാക്കി; അങ്ങനെ പലതും പലതും.!

ആയിരത്തിനാനൂറുകൊല്ലംമുമ്പ് –ഇസ്ലാമിന്റെ ആദ്യസംവത്സരങ്ങളിൽതന്നെ– അല്ലാഹു നൽകിയ ഈ താക്കീതും, അല്ലാഹുവിന്റെ റസൂൽ നൽകിയ താക്കീതുകളും വിലവെക്കാത്തതിൻഫലമായി ഇന്ന് മുസ്ലിം സമുദായം എവിടെ എത്തി

യെന്ന് ആലോചിച്ചു നോക്കുക! അതെ, നബി തിരുമേനിﷺയുടെ പ്രവചനം അക്ഷരം പ്രതി അവരിൽ പുലർന്നുകഴിഞ്ഞു! തിരുമേനിയുടെ പ്രവചനം ഇതാണ്: 'ഇസ്റാഈല്യരിൽ സംഭവിച്ചത് ചെരുപ്പിന് ചെരുപ്പെന്നോണം നിശ്ചയമായും എന്റെ സമുദായത്തിലും സംഭവിക്കും. എത്രത്തോളമെന്നുവെച്ചാൽ, അവരിൽ വല്ലവരും തന്റെ മാതാവിന്റെ അടുക്കൽ പരസ്യമായി (വ്യഭിചാരത്തിന്) ചെന്നിട്ടുണ്ടെങ്കിൽ, എന്റെ സമുദായത്തിലും അങ്ങനെ പ്രവർത്തിക്കുന്നവരുണ്ടാകും. ഇസ്റാഈല്യർ എഴുപത്തിരണ്ട് കക്ഷികളായി ഭിന്നിച്ചിരിക്കുന്നു. എന്റെ സമുദായം എഴുപത്തിമൂന്ന് കക്ഷികളായി ഭിന്നിച്ചേക്കും. അവരിൽ ഒന്നൊഴിച്ച് ബാക്കി എല്ലാവരും നരകത്തിലായിരിക്കും.' സ്വഹാബികൾ ചോദിച്ചു: 'റസൂലേ, ആ കക്ഷി ആരാണ്?' തിരുമേനി പറഞ്ഞു: ഞാനും എന്റെ സ്വഹാബികളും നിലക്കൊള്ളുന്ന പ്രകാരത്തിലുള്ളതാണ്' (തി). മറ്റൊരു ഹദീഥിൽ, കക്ഷികളെക്കുറിച്ച് പറഞ്ഞശേഷം തിരുമേനി ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'എന്റെ സമുദായത്തിൽ ചില ജനങ്ങൾ വഴിയെ പ്രത്യക്ഷപ്പെടും. പേപ്പട്ടിവിഷം തീണ്ടിയവനിൽ അത് പടർന്നുപിടിക്കുന്നത്പോലെ ആ തന്നിഷ്ടങ്ങൾ അവരിൽ പടർന്നുപിടിക്കും. അവന്റെ ഒരു അവയവവും ഒരു സന്ധിയും അത് പ്രവേശിക്കാതെ ബാക്കിയാവുകയില്ലല്ലോ.' (അ; ദാ) യാഥാസ്ഥിതിക ചേരിയിൽനിന്നും, പുരോഗമന ചേരിയിൽനിന്നും, പൊതുജനങ്ങളിൽനിന്നും, സ്ഥാപിതതാൽപര്യക്കാരായ പണ്ഡിതൻമാരിൽനിന്നുമെല്ലാം തന്നെ, ഇന്ന് മുസ്ലിംസമുദായത്തിൽ നടമാടിക്കൊണ്ടിരിക്കുന്ന ചെയ്തികളെപ്പറ്റി അൽപമൊന്ന് ആലോചിക്കുന്നവർക്കെല്ലാം ഈ ഹദീഥുകളിലെ പ്രവചനവും, അതിനപ്പുറവും ഇന്ന് പുലർന്നു കഴിഞ്ഞതായി മനസ്സിലാകും. അല്ലാഹുവിൽ ശരണം!

ٱعْلَمُوٓا۟ أَنَّ ٱللَّهَ يُحْىِ ٱلْأَرْضَ بَعْدَ مَوْتِهَا ۚ قَدْ بَيَّنَّا لَكُمُ ٱلْـَٔايَـٰتِ لَعَلَّكُمْ تَعْقِلُونَ ﴿١٧﴾

**《17》 നിങ്ങൾ അറിഞ്ഞുകൊള്ളുക: ഭൂമി നിർജ്ജീവമായതിനു ശേഷം അല്ലാഹു അതിനെ ജീവിപ്പിക്കുന്നു എന്ന്. തീർച്ചയായും, നാം നിങ്ങൾക്ക് ദൃഷ്ടാന്തങ്ങൾ വിവരിച്ചു തന്നിരിക്കുന്നു, നിങ്ങൾ ബുദ്ധികൊടു(ത്തു ചിന്തി)ക്കുവാൻവേണ്ടി.**

---

**《17》** ٱعْلَمُوٓا۟ നിങ്ങൾ അറിഞ്ഞുകൊള്ളുക أَنَّ ٱللَّهَ അല്ലാഹു (ആകുന്നു) എന്ന് يُحْىِ ജീവിപ്പിക്കുന്നു (എന്ന്) ٱلْأَرْضَ ഭൂമിയെ بَعْدَ مَوْتِهَا അതിന്റെ മരണത്തിന് (നിർജ്ജീവാവസ്ഥക്ക്) ശേഷം قَدْ بَيَّنَّا നാം വിവരിച്ചിട്ടുണ്ട് لَكُمُ ٱلْـَٔايَـٰتِ നിങ്ങൾക്ക് ദൃഷ്ടാന്തങ്ങളെ لَعَلَّكُمْ تَعْقِلُونَ നിങ്ങൾ ബുദ്ധി (ചിന്ത) കൊടുക്കുവാൻ വേണ്ടി

---

വേദക്കാരിൽ പടർന്നുപിടിച്ച പേപ്പട്ടിവിഷം പോലെയുള്ള തന്നിഷ്ടങ്ങൾ മുസ്ലിംകളെ തീണ്ടാതിരിക്കണമെങ്കിൽ അല്ലാഹുവിന്റെ സ്മരണയും, അല്ലാഹു അവതരിപ്പിച്ച വേദഗ്രന്ഥവും കൈവിടാതിരിക്കണമെന്ന് മേൽ വിവരിച്ചതിൽനിന്ന്

മനസ്സിലാക്കാം. ഒരു ഉപമയിൽകൂടി ആ വസ്തുത ഈ വചനത്തിൽ അല്ലാഹു സൂചിപ്പിക്കുന്നു. നിർജ്ജീവമായി ചൈതന്യമില്ലാതെ ഉണങ്ങിക്കിടക്കുന്ന ഭൂമിയിൽ മഴവർഷിച്ചാൽ അത് പച്ചപിടിച്ചു ജീവസ്സുള്ളതായി രൂപപ്പെടുന്നു. അതുപോലെയാണ് ഹൃദയത്തിന്റെ നിലയും. കടുത്തുചത്ത ഹൃദയങ്ങളിൽ അല്ലാഹുവിന്റെ സ്മരണയും ക്വുർആനുമാകുന്ന മഴ വർഷിച്ചുതുടങ്ങിയാൽ അവർക്ക് ജീവചൈതന്യം ഉണ്ടാകുന്നതും അവ നന്മകളെ ഉൽപാദിപ്പിക്കുന്നതുമായിരിക്കും. والله الموفق والمعين

إِنَّ ٱلْمُصَّدِّقِينَ وَٱلْمُصَّدِّقَٰتِ وَأَقْرَضُوا۟ ٱللَّهَ قَرْضًا حَسَنًا يُضَٰعَفُ لَهُمْ وَلَهُمْ أَجْرٌ كَرِيمٌ ﴿١٨﴾

﴾18﴿ നിശ്ചയമായും, ദാനധർമം ചെയ്യുകയും, അല്ലാഹുവിന് നല്ലതായ കടം കൊടുക്കുകയും ചെയ്യുന്ന പുരുഷൻമാരും സ്ത്രീകളും (ആരോ) അവർക്ക് ഇരട്ടിച്ചു കൊടുക്കപ്പെടുന്നതാണ്; അവർക്ക് മാന്യമായ പ്രതിഫലവും ഉണ്ടായിരിക്കും.

وَٱلَّذِينَ ءَامَنُوا۟ بِٱللَّهِ وَرُسُلِهِۦٓ أُو۟لَٰٓئِكَ هُمُ ٱلصِّدِّيقُونَ ۖ وَٱلشُّهَدَآءُ عِندَ رَبِّهِمْ لَهُمْ أَجْرُهُمْ وَنُورُهُمْ ۖ وَٱلَّذِينَ كَفَرُوا۟ وَكَذَّبُوا۟ بِـَٔايَٰتِنَآ أُو۟لَٰٓئِكَ أَصْحَٰبُ ٱلْجَحِيمِ ﴿١٩﴾

﴾19﴿ യാതൊരുവൻ അല്ലാഹുവിലും, അവന്റെ റസൂലുകളിലും വിശ്വസിച്ചുവോ, അക്കൂട്ടർ തന്നെയാണ്, തങ്ങളുടെ റബ്ബിന്റെ അടുക്കൽ 'സ്വിദ്ദീക്വു'കളും, ശഹീദു'കളും [സത്യസന്ധൻമാരും, രക്തസാക്ഷികളും].

അവർക്ക് അവരുടെതായ പ്രതിഫലവും, അവരുടെതായ പ്രകാശവും ഉണ്ടായിരിക്കും, യാതൊരുവർ അവിശ്വസിക്കുകയും, നമ്മുടെ ആയത്തു(ലക്ഷ്യം)കളെ വ്യാജമാക്കുകയും ചെയ്തുവോ, അക്കൂട്ടർ ജ്വലിക്കുന്ന നരകത്തിന്റെ ആൾക്കാരാകുന്നു.

---

﴾18﴿ إِنَّ ٱلْمُصَّدِّقِينَ നിശ്ചയമായും ദാനധർമം നൽകുന്ന പുരുഷൻമാർ وَٱلْمُصَّدِّقَٰتِ ദാനധർമം ചെയ്യുന്ന സ്ത്രീകളും وَأَقْرَضُوا۟ കടം കൊടുക്കുകയും ചെയ്ത ٱللَّه അല്ലാഹുവിന് قَرْضًا حَسَنًا നല്ലതായ കടം يُضَٰعَفُ لَهُمْ അവർക്ക് ഇരട്ടിയായി കൊടുക്കപ്പെടും وَلَهُمْ അവർക്കുണ്ട് താനും أَجْرٌ كَرِيمٌ മാന്യമായ പ്രതിഫലം, കൂലി ﴾19﴿ وَٱلَّذِينَ ءَامَنُوا۟ വിശ്വസിച്ചവർ بِٱللَّهِ അല്ലാഹുവിലും وَرُسُلِهِ അവന്റെ റസൂലുകളിലും, ദൂതൻമാരിലും أُو۟لَٰٓئِكَ هُمُ അക്കൂട്ടർ തന്നെയാണ് ٱلصِّدِّيقُونَ സ്വിദ്ദീക്വുകൾ,

സത്യസന്ധൻമാർ وَٱلشُّهَدَآءُ ശഹീദ് (രക്തസാക്ഷി)കളും عِندَ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ അടുക്കൽ لَهُمْ അവർക്കുണ്ട് أَجْرُهُمْ അവരുടെ പ്രതിഫലം وَنُورُهُمْ അവരുടെ പ്രകാശവും وَٱلَّذِينَ كَفَرُوا۟ അവിശ്വസിച്ചവർ وَكَذَّبُوا۟ വ്യാജമാക്കുകയും ചെയ്ത بِـَٔايَـٰتِنَآ നമ്മുടെ ആയത്ത് (ലക്ഷ്യദൃഷ്ടാന്തം)കളെ أُو۟لَـٰٓئِكَ അക്കൂട്ടർ أَصْحَـٰبُ ٱلْجَحِيمِ ജ്വലിക്കുന്ന നരകത്തിന്റെ ആൾക്കാരാകുന്നു

---

സത്യവിശ്വാസത്തിലും, സത്യനിഷ്ഠയിലും അടിയുറച്ച സത്യസന്ധൻമാർക്കാണ് 'സ്വിദ്ദീഖ്വു'കൾ എന്ന് പറയുന്നത്. സത്യമതത്തിനുവേണ്ടി ജീവനെ ബലിയർപ്പിച്ച രക്തസാക്ഷി –അഥവാ സത്യസാക്ഷി– കൾക്കാണ് 'ശഹീദു'കൾ എന്ന് പറയുന്നത്. സ്വിദ്ദീഖ്വിന്റെ സ്ഥാനം വിശ്വാസത്തിന്റെ ശക്തിയിൽനിന്നും, ശഹീദിന്റെ സ്ഥാനം ത്യാഗത്തിന്റെ ശക്തിയിൽനിന്നും ഉടലെടുക്കുന്നു. പ്രവാചകൻമാരുടെ പദവി കഴിച്ചാൽ മനുഷ്യന് എത്തിച്ചേരുവാൻ കഴിയുന്ന ഉന്നത പദവികളത്രെ അവ. പ്രവാചകപദവി മനുഷ്യന്റെ കർമഫലമായോ മറ്റോ ലഭിക്കുന്നതല്ല. അത് അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് അവന്റെ കാരുണ്യംകൊണ്ട് മാത്രം ലഭിക്കുന്ന സ്ഥാനമാണ്. സ്വിദ്ദീഖ്വിന്റെയും ശഹീദിന്റെയും സ്ഥാനമാകട്ടെ, വിശ്വാസകർമങ്ങളുടെ ഫലമായി സത്യവിശ്വാസികൾക്കെല്ലാം ലഭിച്ചേക്കാവുന്നതുമാകുന്നു. 'അല്ലാഹുവിലും അവന്റെ റസൂലുകളിലും വിശ്വസിച്ചവർ തന്നെയാണ് സ്വിദ്ദീഖ്വുകളും, ശഹീദുകളും,' (والذين امنوا بالله ورسله الخ) എന്നാണല്ലോ അല്ലാഹു പറഞ്ഞത്. പക്ഷേ, വിശ്വസിച്ചവരെല്ലാം സ്വിദ്ദീഖ്വും, ശഹീദും ആകുമെന്നോ, പ്രവർത്തനം കൂടാതെ വിശ്വാസം കൊണ്ടുമാത്രം ആ സ്ഥാനം നേടാമെന്നോ ഇതിനർത്ഥമില്ല. വിശ്വാസത്തിന് ദൃഢതയും പൂർണതയും ഉണ്ടെങ്കിൽ തദടിസ്ഥാനത്തിലുള്ള ജീവിതക്രമവും അതിന്റെ സഹജഗുണമായിരിക്കുന്നതാണ്. സത്യവിശ്വാസം കൂടാതെയുള്ള ഏത് ജീവിതക്രമത്തിനും– അത് എത്രമേൽ നല്ലതോ പ്രശംസനീയമോ ആയിരുന്നാൽ പോലും– അല്ലാഹുവിങ്കൽ പരിഗണനയില്ല താനും. 'അവിശ്വസിക്കുകയും നമ്മുടെ ആയത്തുകളെ വ്യാജമാക്കുകയും ചെയ്തവർ ജ്വലിക്കുന്ന നരകത്തിന്റെ ആൾക്കാരാണ്' (والذين كفروا وكذبوا الخ) എന്ന് പറഞ്ഞതിൽനിന്ന് തന്നെ ഇത് മനസ്സിലാക്കാം.

## വിഭാഗം– 3

ٱعْلَمُوٓا۟ أَنَّمَا ٱلْحَيَوٰةُ ٱلدُّنْيَا لَعِبٌ وَلَهْوٌ وَزِينَةٌ وَتَفَاخُرٌۢ بَيْنَكُمْ وَتَكَاثُرٌ فِى ٱلْأَمْوَٰلِ وَٱلْأَوْلَـٰدِ

**﴾20﴿ നിങ്ങൾ അറിഞ്ഞിരിക്കണം: ഐഹിക ജീവിതമെന്നത്, കളിയും, വിനോദവും, അലങ്കാരവും, നിങ്ങൾ തമ്മിൽ ദുരഭിമാനം നടിക്കലും, സ്വത്തുക്കളിലും സന്താനങ്ങളിലും പെരുപ്പം നടിക്കലും മാത്രമാകുന്നുവെന്ന്.**

كَمَثَلِ غَيْثٍ أَعْجَبَ ٱلْكُفَّارَ نَبَاتُهُۥ ثُمَّ يَهِيجُ فَتَرَىٰهُ مُصْفَرًّا ثُمَّ يَكُونُ حُطَٰمًا ۖ وَفِى ٱلْءَاخِرَةِ عَذَابٌ شَدِيدٌ وَمَغْفِرَةٌ مِّنَ ٱللَّهِ وَرِضْوَٰنٌ ۚ وَمَا ٱلْحَيَوٰةُ ٱلدُّنْيَآ إِلَّا مَتَٰعُ ٱلْغُرُورِ ﴿٢٠﴾

**(അതെ, കേവലം) ഒരു മഴയുടെ മാതിരി, അതിലെ [അതിൽ മുളച്ച] ചെടി കർഷകരെ ആശ്ചര്യപ്പെടുത്തി; പിന്നീടത് വാടിപ്പോകുന്നു, എന്നിട്ടതിനെ മഞ്ഞനിറം പൂണ്ടതായി നീ കാണുന്നു, പിന്നെ അത് (ഉണങ്ങി) തുരുമ്പായിത്തീരുന്നു (എന്നപോലെ.) പരലോകത്തിലാകട്ടെ കഠിനമായ ശിക്ഷയും, അല്ലാഹുവിങ്കൽനിന്നുള്ള പാപമോചനവും, പ്രീതിയും! ഇഹലോകജീവിതം, വഞ്ചനയുടെ (അഥവാ കൃത്രിമത്തിന്റെ) വിഭവമല്ലാതെ (മറ്റൊന്നും) അല്ല.**

---

**﴾20﴿** ٱعْلَمُوٓا۟ അറിയുവിൻ, നിങ്ങൾ അറിയണം أَنَّمَا ٱلْحَيَوٰةُ ٱلدُّنْيَا നിശ്ചയമായും ഐഹികജീവിതം (ആകുന്നു) എന്ന് لَعِب കളിയാണ് (എന്ന്) وَلَهْو വിനോദവും وَزِينَة അലങ്കാരവും, ഭംഗിയും وَتَفَاخُر ദുരഭിമാനം (പെരുമ- പത്രാസ്) നടിക്കലും بَيْنَكُمْ നിങ്ങൾക്കിടയിൽ, തമ്മിൽ وَتَكَاثُرٌ പെരുപ്പം (ആധിക്യം) നടിക്കലും فِى ٱلْأَمْوَٰلِ സ്വത്തുക്കളിലും وَٱلْأَوْلَٰدِ സന്താനങ്ങളിലും كَمَثَلِ غَيْثٍ ഒരു മഴയുടെ മാതിരി أَعْجَبَ ٱلْكُفَّارَ കർഷകരെ ആശ്ചര്യപ്പെടുത്തി نَبَاتُه അതിന്റെ ചെടി, സസ്യം, മുള ثُمَّ يَهِيجُ പിന്നെ അതുവാടി (ഉണങ്ങി, ഇളക്കംപറ്റി) പ്പോകുന്നു فَتَرَىٰه എന്നിട്ട് നീ അതിനെ കാണുന്നു, കാണാം مُصْفَرًّا മഞ്ഞവർണമുള്ളതായി ثُمَّ يَكُونُ പിന്നെ അതാകുന്നു حُطَٰمًا തുരുമ്പ്, നുറുങ്ങ്, ചവറ് وَفِى ٱلْءَاخِرَةِ പരലോകത്തിലാകട്ടെ عَذَابٌ شَدِيدٌ കഠിനശിക്ഷയാണ് وَمَغْفِرَةٌ പാപമോചനവും مِّنَ ٱللَّهِ അല്ലാഹുവിങ്കൽനിന്ന് وَرِضْوَٰنٌ പ്രീതിയും, പൊരുത്തവും وَمَا ٱلْحَيَوٰةُ ٱلدُّنْيَآ ഐഹികജീവിതമല്ല إِلَّا مَتَٰعُ വിഭവം (ചരക്ക്, ഉപകരണം) അല്ലാതെ ٱلْغُرُورِ വഞ്ചന (ചതി)യുടെ, കൃത്രിമത്തിന്റെ

---

ഐഹികജീവിത്തിന്റെ ആകെത്തുകയും, അതിന്റെ യഥാർത്ഥ നിലപാടും അല്ലാഹു ഈ വചനത്തിൽ വിവരിച്ചിരിക്കുന്നു. യാതൊരു വിശദീകരണവും ആവശ്യമില്ലാത്തവിധം അത് സ്പഷ്ടവുമാകുന്നു. തുടർന്നുകൊണ്ട് പരലോകത്ത് ലഭിക്കുവാനുള്ളത് എന്തെല്ലാമാണെന്നും ചൂണ്ടിക്കാട്ടുന്നു. പ്രത്യക്ഷമായോ പരോക്ഷമായോ ഭൗതിക വാദംവെച്ച് പുലർത്തുന്നവർ ഇരിക്കട്ടെ, കേവലം ഭൗതികവാദികള

ല്ലാത്ത ചില ആളുകൾപോലും അവരുടെ ചില പ്രസ്താവനകളിൽ ഐഹിക ജീവിതത്തെയും, പാരത്രിക ജീവിതത്തെയും ഒരേ അളവ് കോലുകൊണ്ട് അളന്നും, ഒരേ കട്ടികൊണ്ട് തൂക്കിയും വിലയിരുത്തുന്നത്കാണാം. മറ്റ് ചിലരുടെ പ്രസ്താവനകൾ കാണുമ്പോൾ, അല്ലാഹുവും റസൂലും മനുഷ്യന്റെ വിജയമായി കണക്കാക്കുന്നത് ഐഹിക ജീവിതത്തിന്റെ വിജയം മാത്രമാണെന്നും തോന്നിപ്പോകും. ഇങ്ങനെയുള്ളവരെല്ലാം ഈ ക്വുർആൻ വചനവും, ഇതുപോലെയുള്ള മറ്റ് പല ക്വുർആൻ വചനങ്ങളും തുറന്ന മനസ്സോടെ ശ്രദ്ധിക്കേണ്ടതാകുന്നു. അതുപോലെത്തന്നെ കലയുടെയോ, കായികാഭ്യാസത്തിന്റെയോ, സൗന്ദര്യാസ്വാദനത്തിന്റെയോ മറ്റോ പേരുകളിൽ ഇന്ന് പ്രചുരപ്രചാരത്തിലിരിക്കുന്ന കളിവിനോദങ്ങൾക്കും, കാലത്തിനൊത്ത് ജീവിതനിലവാരം ഉയർത്തേണ്ടതാണെന്നും മറ്റുമുള്ള ന്യായീകരണങ്ങളോടെ സർവ്വത്ര കാണപ്പെടുന്ന ആഢംബര തൽപരതക്കും ഇസ്‌ലാമിന്റെ അംഗീകാരംകൂടി വാങ്ങിക്കൊടുക്കുവാൻ വെമ്പൽകൊള്ളുന്ന പുരോഗമനവാദികളും ഇത്തരം വചനങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ഐഹിക സുഖങ്ങളെല്ലാം വർജിക്കണമെന്നോ, പാടില്ലാത്തതാണെന്നോ ഇപ്പറഞ്ഞതിന് അർത്ഥമാക്കേണ്ടതില്ല. അത്യാവശ്യമായ അളവിൽ മാത്രം വിനിയോഗിക്കുക, ഉപയോഗിക്കുന്നതെല്ലാം അല്ലാഹുവിന്റെ നിയമനിർദ്ദേശങ്ങൾക്കനുസരിച്ചും, പാരത്രിക നന്മക്ക് ഉതകുന്ന വിധത്തിലും ആയിരിക്കുക, ഇതാണ് വേണ്ടത്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, പരലോകത്തേക്ക് സമ്പാദിക്കുവാനുള്ള വിളനിലമായിട്ടാണ് ഐഹികജീവിതത്തെ കണക്കാക്കേണ്ടത്.

ഭൗതിക ജീവിതത്തിന്റെ പ്രാധാന്യം ബാഹ്യദൃഷ്ടിയിൽ എന്തുതന്നെ ആയിരുന്നാലും ശരി- ഉപമാരൂപത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടിയതുപോലെ- യഥാർത്ഥത്തിൽ അത് നശ്വരവും ക്ഷണികവുമാണല്ലോ. പിന്നീടുള്ളത് ശാശ്വതമായ പരലോകജീവിതമാണ്. അവിടെയാണെങ്കിൽ, ഒന്നുകിൽ കഠിനശിക്ഷ; അല്ലെങ്കിൽ അല്ലാഹുവിങ്കൽ നിന്നുള്ള പാപമോചനവും പ്രീതിയും. അഥവാ ഐഹിക ജീവിതത്തിൽ വഞ്ചിതരായവർക്ക് കഠിനശിക്ഷയും, അതിൽ വഞ്ചിതരാകാതെ രക്ഷപ്പെട്ടവർക്ക് പാപമോചനവും പ്രീതിയുമായിരിക്കും. ഇതിൽ ഏത് വേണമെന്ന് ഓരോരുത്തനും സ്വയം തീരുമാനിക്കുകയും, അതനുസരിച്ച് പ്രവർത്തിക്കുകയും ചെയ്യേണ്ടതാകുന്നു എന്ന് സാരം. ആർക്കും അമളി പിണയാതിരിക്കുവാൻ വേണ്ടി 'ഐഹിക ജീവിതം വഞ്ചനയുടെ വിഭവം- അഥവാ കള്ളച്ചരക്ക്- മാത്രമാണ്.' (وما الحياة الدنيا إلا متاع الغرور) എന്നൊരു താക്കീതും അല്ലാഹു നൽകിയിരിക്കുന്നു. പോരാ, പാപമോചനവും പ്രീതിയും അനുഭവിക്കുവാൻ മുന്നോട്ട് വരണമെന്ന് വാൽസല്യപൂർവ്വം തുടർന്നുള്ള വചനത്തിൽ ക്ഷണിക്കുകയും ചെയ്യുന്നു:-

سَابِقُوٓاْ إِلَىٰ مَغۡفِرَةٖ مِّن رَّبِّكُمۡ وَجَنَّةٍ عَرۡضُهَا كَعَرۡضِ ٱلسَّمَآءِ وَٱلۡأَرۡضِ

**﴾21﴿ നിങ്ങളുടെ രക്ഷിതാവിങ്കൽനിന്നുള്ള പാപമോചനത്തിലേക്കും, ഒരു സ്വർഗത്തിലേക്കും മുൻകടന്നുവരുവിൻ! അതിന്റെ [ആ സ്വർഗത്തിന്റെ] വിസ്താരം ആകാശത്തിന്റെയും, ഭൂമിയുടെയും വിസ്താരം പോലെയാകുന്നു;**

أُعِدَّتْ لِلَّذِينَ ءَامَنُوا۟ بِٱللَّهِ وَرُسُلِهِۦ ۚ ذَٰلِكَ فَضْلُ ٱللَّهِ يُؤْتِيهِ مَن يَشَآءُ ۚ وَٱللَّهُ ذُو ٱلْفَضْلِ ٱلْعَظِيمِ ﴿٢١﴾

**അല്ലാഹുവിലും, അവന്റെ റസൂലുകളിലും വിശ്വസിച്ചവർക്കു വേണ്ടി അത് തയ്യാറാക്കപ്പെട്ടിരിക്കുന്നു. അത്, അല്ലാഹുവിന്റെ ദയവത്രെ. അവൻ ഉദ്ദേശിക്കുന്നവർക്ക് അതവൻ കൊടുക്കുന്നു. അല്ലാഹുവാകട്ടെ, മഹത്തായ ദയവുള്ളവനുമാകുന്നു.**

---

﴾**21**﴿ سَابِقُوٓا۟ മുൻകടക്കുവിൻ, മുമ്പോട്ട് വരിൻ, മൽസരിച്ചു വരുവിൻ إِلَىٰ مَغْفِرَةٍ പാപമോചനത്തിലേക്ക് مِّن رَّبِّكُمْ നിങ്ങളുടെ റബ്ബിങ്കൽനിന്നുള്ള وَجَنَّةٍ ഒരു സ്വർഗത്തിലേക്കും عَرْضُهَا അതിന്റെ വിസ്താരം, വിശാലത, വീതി كَعَرْضِ ٱلسَّمَآءِ ആകാശത്തിന്റെ വിസ്താരം പോലെയാണ് وَٱلْأَرْضِ ഭൂമിയുടെയും أُعِدَّتْ അത് ഒരുക്ക (തയ്യാറാക്ക)പ്പെട്ടിരിക്കുന്നു لِلَّذِينَ ءَامَنُوا۟ വിശ്വസിച്ചവർക്ക് بِٱللَّهِ അല്ലാഹുവിൽ وَرُسُلِهِۦ അവന്റെ റസൂലുകളിലും ذَٰلِكَ അത് فَضْلُ ٱللَّهِ അല്ലാഹുവിന്റെ ദയവ് (അനുഗ്രഹം)ആകുന്നു يُؤْتِيهِ അവനത് കൊടുക്കുന്നു, നൽകും مَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَٱللهُ അല്ലാഹു ذُو ٱلْفَضْلِ ദയവുള്ളവനാണ് ٱلْعَظِيمِ മഹത്തായ

---

സ്വർഗം എന്ന് പറയുന്നത് കേവലം ഒരു വമ്പിച്ച കെട്ടിടമോ വലിയ തോട്ടമോ അല്ല. അത് ആകാശഭൂമികളോളം വിസ്തൃതിയുള്ള അതിവിശാലമായ ഒരു മഹാലോകമാകുന്നു. പ്രസ്തുത സ്വർഗീയ ജീവിതം ലഭിക്കുവാനും, അതിൽ പ്രവേശനം ലഭിക്കേണ്ടതിന് അല്ലാഹുവിങ്കൽനിന്നുള്ള പാപമോചനം വഴി അർഹത നേടുവാനും ഓരോരുത്തരും ഞാൻ മുമ്പിലാവണമെന്ന ആവേശത്തോടെ മുമ്പോട്ടുവരണം എന്ന് അല്ലാഹു ഉപദേശിക്കുന്നു. അഥവാ അതിനായി അല്ലാഹുവിനെയും റസൂലിനെയും അനുസരിച്ചുകൊണ്ട് സൽക്കർമങ്ങൾ പ്രവർത്തിക്കുകയും, ദുഷ്ക്കർമങ്ങൾ വെടിയുകയും ചെയ്യുന്നതിൽ അമാന്തം വരുത്താതെ സദാ ഉൽസുകരായിരിക്കണം എന്ന് താൽപര്യം. സൂ: ആലുഇംറാനിൽ സത്യവിശ്വാസികളെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:

وَٱتَّقُوا۟ ٱلنَّارَ ٱلَّتِىٓ أُعِدَّتْ لِلْكَٰفِرِينَ ﴿١٣١﴾ وَأَطِيعُوا۟ ٱللَّهَ وَٱلرَّسُولَ لَعَلَّكُمْ تُرْحَمُونَ ﴿١٣٢﴾ ۞

وَسَارِعُوٓا۟ إِلَىٰ مَغْفِرَةٍ مِّن رَّبِّكُمْ وَجَنَّةٍ عَرْضُهَا ٱلسَّمَٰوَٰتُ وَٱلْأَرْضُ أُعِدَّتْ لِلْمُتَّقِينَ ﴿١٣٣﴾

(........... അവിശ്വാസികൾക്കുവേണ്ടി ഒരുക്കിവെക്കപ്പെട്ടിട്ടുള്ള നരകത്തെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ. നിങ്ങൾക്ക് കരുണ ചെയ്യപ്പെടുവാൻവേണ്ടി അല്ലാഹുവിനെയും, റസൂലിനെയും അനുസരിക്കുകയും ചെയ്യുവിൻ. നിങ്ങളുടെ റബ്ബിങ്കൽനിന്നുള്ള പാപമോചനത്തിലേക്കും, സ്വർഗത്തിലേക്കും ധൃതിപ്പെട്ടുവരുകയും ചെയ്യുവിൻ. അതിന്റെ വിസ്താരം ആകാശങ്ങളും ഭൂമിയും (കൂടിയത്ര) ആകുന്നു. അത് ഭയഭക്തൻമാർക്കുവേണ്ടി ഒരുക്കിവെക്കപ്പെട്ടിരിക്കുന്നു. (ആലുഇംറാൻ:

131- 133.) തുടർന്നുകൊണ്ട് ഭയഭക്തൻമാരുടെ സ്വഭാവഗുണങ്ങൾ അവിടെ എടുത്തുപറയുകയും ചെയ്തിരിക്കുന്നു.

അല്ലാമാ സയ്യിദ്ക്വുത്വുബ് ചൂണ്ടിക്കാട്ടിയതുപോലെ, സ്വർഗത്തിന്റെ വിശാലതയെക്കുറിച്ച് ക്വുർആനിലും ഹദീഥിലും കാണുന്ന ഇതുപോലെയുള്ള പ്രസ്താവനകളെ മുൻകാലത്ത്- ശാസ്ത്രം ഇന്നത്തെപ്പോലെ വികസിച്ചിട്ടില്ലാത്തതുകൊണ്ട്- കേവലം ചില അലങ്കാരപ്രയോഗങ്ങളായി ചില ആളുകൾ ഗണിച്ചുവന്നിരുന്നു. എന്നാൽ, ഉപരിയാകാശമണ്ഡലത്തിന്റെ അനന്തവിദൂരത ബോധ്യപ്പെട്ടുകഴിഞ്ഞിട്ടുള്ള ഇക്കാലത്ത് ഇങ്ങനെയുള്ള പ്രസ്താവനകളെ നേർക്കുനേരെത്തന്നെ വിലയിരുത്തുവാൻ ശാസ്ത്രജ്ഞൻമാർക്ക്പോലും വൈമനസ്യം ആവശ്യമില്ലാതെയാണിരിക്കുന്നത്.

അല്ലാഹുവിലും റസൂലുകളിലും വിശ്വസിക്കുന്നവർക്കുവേണ്ടിയാണ് സ്വർഗം തയ്യാറാക്കപ്പെട്ടിരിക്കുന്നതെന്ന് ഈ ആയത്തിലും, ഭയഭക്തൻമാർക്കുവേണ്ടിയാണെന്ന് ആലുഇംറാനിലെ ആയത്തിലും അല്ലാഹു പ്രസ്താവിച്ചു. നരകം തയ്യാറാക്കപ്പെട്ടിട്ടുള്ളത് അവിശ്വാസികൾക്കുവേണ്ടിയാണെന്ന് ആലുഇംറാനിലെ ആയത്തിലും, അൽബക്വറഃ 24ലും പ്രസ്താവിച്ചിരിക്കുന്നു. അപ്പോൾ, സത്യവിശ്വാസികളിൽതന്നെ ശിക്ഷാർഹമായ പാപങ്ങൾ ചെയ്തവരുടെ സ്ഥിതി എന്തായിരിക്കുമെന്ന് ചോദിക്കപ്പെട്ടേക്കാം. ആ പാപങ്ങൾക്ക് ശിക്ഷ അവർ നരകത്തിൽ വെച്ച് അനുഭവിക്കേണ്ടിവരികയും, അതവസാനിച്ചശേഷം അവർക്ക് ശാശ്വതമായ സ്വർഗീയ ജീവിതം നൽകപ്പെടുകയും ചെയ്യുന്നതാണെന്ന് പല നബിവചനങ്ങളിൽനിന്നും വ്യക്തമായി അറിയപ്പെട്ടതാകുന്നു. ആലുഇംറാനിലെ ആയത്തിൽ 'ഭയഭക്തൻമാർക്കുവേണ്ടി' എന്നാണ് പറഞ്ഞിട്ടുള്ളതെങ്കിൽ, ഇവിടെ 'അല്ലാഹുവിലും അവന്റെ റസൂലുകളിലും വിശ്വസിച്ചവർക്കുവേണ്ടി' എന്നാണല്ലോ പറഞ്ഞിട്ടുള്ളതും. അപ്പോൾ സ്വർഗം ലഭിക്കുന്നതിനുള്ള അടിസ്ഥാനമാനദണ്ഡം സത്യവിശ്വാസമാണെന്നും, സത്യവിശ്വാസം നഷ്ടപ്പെട്ടിട്ടില്ലാത്തവർക്ക്-അവർ പാപികളാണെങ്കിലും-തങ്ങളുടെ ശിക്ഷാവധിക്കുശേഷം സ്വർഗം ലഭിക്കാതിരിക്കുകയില്ലെന്നുംഇതിൽ നിന്ന് മനസ്സിലാക്കാം. സത്യവിശ്വാസം (الإيمان) എന്നത് വിശ്വാസവും അതനുസരിച്ചുള്ള പ്രവർത്തനവും ചേർന്നതിന് മാത്രമുള്ള പേരാണെന്നും സത്യവിശ്വാസം സ്വീകരിച്ചശേഷം കർമപരമായി മഹാപാപം ചെയ്തവരെല്ലാം അവിശ്വാസികളായിരിക്കുമെന്നും വാദിക്കുന്ന 'മുഅ്തസിലഃ' മുതലായ ചില തൽപരകക്ഷികൾക്ക് മാത്രമേ ഇതിൽ ഭിന്നാഭിപ്രായമുള്ളൂ. എന്നാൽ, الإيمان بالله (അല്ലാഹുവിൽ വിശ്വസിക്കുക എന്ന് അർത്ഥം വരുമാറ് ب എന്ന അവ്യയം ചേർത്ത് 'അൽഈമാനുബില്ലാഹി') എന്ന് പറയുമ്പോൾ അത് മനസ്സുകൊണ്ടുള്ള വിശ്വാസത്തെയല്ലാതെ കുറിക്കുകയില്ലെന്നും, ഇത് മുഅ്തസിലീകളും സമ്മതിക്കുന്ന വസ്തുതയാണെന്നും ഇമാംറാസീ (റ) ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഈ ആയത്തിലും അങ്ങനെ (بالله ورسوله) എന്ന് തന്നെയാണല്ലോ ഉള്ളതും. (സൂ: സുമർ 53 ന്റെയും, സൂ: ഹുജുറാത്ത് 14 ന്റെയും വിവരണങ്ങളും നോക്കുക.)

മറ്റൊരു സംഗതിയും ഈ വചനത്തിൽനിന്നും മറ്റു ചില വചനങ്ങളിൽനിന്നുമായി മനസ്സിലാക്കാം. സത്യവിശ്വാസികൾക്ക് സ്വർഗം നൽകുന്നത് അല്ലാഹുവിന്റെ മേൽ നിർബന്ധമുള്ളതോ, അവനോട് ഹേമിച്ചുവാങ്ങുവാൻ അവകാശപ്പെട്ടതോ

അല്ല. അതെ, 'അത് അല്ലാഹുവിന്റെ ദയവാണ്. അവൻ ഉദ്ദേശിക്കുന്നവർക്ക് അതവൻ കൊടുക്കുന്നു. അല്ലാഹു മഹത്തായ ദയവുകാരനാകുന്നു'.(ذلك فضل الله يؤتيه من يشاء الخ) നബിﷺ പറയുന്നു: 'നിങ്ങളിൽ ഒരാളെയും- എന്നെയും തന്നെ- തന്റെ കർമം സ്വർഗത്തിൽ പ്രവേശിപ്പിക്കുകയില്ല, അവനെ നരകത്തിൽനിന്ന് രക്ഷിക്കുകയുമില്ല, അല്ലാഹുവിന്റെ കാരുണ്യംകൊണ്ടല്ലാതെ.' (മു) ഇത്പോലെ ബുഖാരിയുടെ ഹദീഥിലും കാണാം. സൽക്കർമങ്ങൾ ചെയ്തവർക്ക് സ്വർഗം നൽകുമെന്നും, ശിക്ഷയിൽനിന്ന് രക്ഷകിട്ടുമെന്നും അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നത് ശരിയാണ്. അതവൻ തികച്ചും നിറവേറ്റുകയും ചെയ്യും. അത് തന്റെ ബാധ്യതയാണെന്നും അല്ലാഹു പറഞ്ഞിരിക്കുന്നു. അതിൽ സംശയമേ ഇല്ല. എന്നാൽ, മനുഷ്യൻ ചെയ്യുന്ന കർമങ്ങൾ നമുക്ക് അറിയാവുന്നതോ അല്ലാത്തതോ ആയ കാരണങ്ങളാൽ അല്ലാഹുവിന്റെ അടുക്കൽ ഒരു പക്ഷേ, സ്വീകാര്യമായില്ലെന്ന് വരാം. അതുകൊണ്ടാണ് 'ഞങ്ങളുടെ രക്ഷിതാവേ ഞങ്ങളിൽനിന്ന് സ്വീകരിക്കേണമേ' (ربنا تقبل منا) എന്നതുപോലുള്ള പ്രാർത്ഥനകൾ നാം ചെയ്യുന്നതും, ചെയ്യേണ്ടിവന്നതും. മാത്രമല്ല, ലോകസ്രഷ്ടാവും പരിപാലകനുമായ അല്ലാഹുവിന്റെ കൽപന അനുസരിച്ച് ജീവിക്കുകയെന്നത് നമ്മുടെമേൽ നിർബന്ധമായ ഒരു കടമയുമാണല്ലോ. എനി, ഒരാൾ എത്രതന്നെ പരിശുദ്ധമായ ജീവിതം നയിച്ചാലും അത് കേവലം ഒരു പരിമിതമായ അളവിലും കാലത്തിലുമായിരിക്കുവാനേ നിവൃത്തിയുള്ളൂ. സ്വർഗീയാനുഗ്രഹങ്ങളാകട്ടെ, ഐഹികജീവിതത്തെ അതുമായി താരതമ്യം ചെയ്യാൻ പോലും സാധ്യമല്ല. അത്രയും വമ്പിച്ചതും കാലാകാലം നിലനിൽക്കുന്നതുമാണ്. 'സ്വർഗത്തിൽ ഒരു ചമ്മട്ടിയുടെ സ്ഥലം ഇഹലോകത്തെയും അതിലുള്ളവയെയുംകാൾ ഉത്തമമായതാണ്' (ബു) എന്നത്രെ നബിﷺ അരുളിച്ചെയ്തിരിക്കുന്നത്. ചുരുക്കിപറഞ്ഞാൽ, സജ്ജനങ്ങൾക്ക് അല്ലാഹു സ്വർഗം നൽകുകയും, അവരെ നരകത്തിൽനിന്ന് രക്ഷിക്കുകയും ചെയ്യും.' എന്നാലത്, അവന്റെ വാഗ്ദാനമെന്ന നിലക്കും, അവന്റെ ഔദാര്യവും, ദയവും, അനുഗ്രഹവും എന്ന നിലക്കുമാണ്. അവന്റെ മേലുള്ള നിർബന്ധകടമ എന്ന നിലക്കല്ല. അവനോട് അവകാശം പറഞ്ഞോ നിർബന്ധപൂർവ്വമോ അത് വാങ്ങുവാൻ ആർക്കും അർഹതയും അധികാരവും, കഴിവും ഇല്ല.

مَآ أَصَابَ مِن مُّصِيبَةٍ فِى ٱلْأَرْضِ وَلَا فِىٓ أَنفُسِكُمْ إِلَّا فِى كِتَٰبٍ مِّن قَبْلِ أَن نَّبْرَأَهَآ ۚ إِنَّ ذَٰلِكَ عَلَى ٱللَّهِ يَسِيرٌ ﴿٢٢﴾

﴿22﴾ ഭൂമിയിലാകട്ടെ, നിങ്ങളിൽ [നിങ്ങളുടെ ദേഹങ്ങളിൽ] തന്നെയാകട്ടെ ഏതൊരു ബാധയും (അഥവാ ആപത്തും)- നാം അതിനെ സൃഷ്ടിക്കുന്നതിനു മുമ്പായി അതൊരു (രേഖാ) ഗ്രന്ഥത്തിൽ ഇല്ലാതെ- ബാധിക്കുകയില്ല. നിശ്ചയമായും അത് [ആ രേഖപ്പെടുത്തൽ] അല്ലാഹുവിന്റെമേൽ നിസ്സാരമാകുന്നു.

لِّكَيۡلَا تَأۡسَوۡاْ عَلَىٰ مَا فَاتَكُمۡ وَلَا تَفۡرَحُواْ بِمَآ ءَاتَىٰكُمۡۗ وَٱللَّهُ لَا يُحِبُّ كُلَّ مُخۡتَالٖ فَخُورٍ ﴿٢٣﴾

**《23》 നിങ്ങൾക്ക് (ലഭിക്കാതെ) പാഴായിപ്പോയതിന്റെ പേരിൽ നിങ്ങൾ സങ്കടപ്പെടാതിരിക്കുവാനും, നിങ്ങൾക്ക് അവൻ നൽകിയതിൽ നിങ്ങൾ ആഹ്ലാദം കൊള്ളാതിരിക്കുവാനും വേണ്ടിയത്രെ (അങ്ങനെ ചെയ്തത്). ദുരഭിമാനിയായ, പൊങ്ങച്ചക്കാരനായ എല്ലാവരെയും [ഒരാളെയും] അല്ലാഹു ഇഷ്ടപ്പെടുന്നതല്ല.**

ٱلَّذِينَ يَبۡخَلُونَ وَيَأۡمُرُونَ ٱلنَّاسَ بِٱلۡبُخۡلِۗ وَمَن يَتَوَلَّ فَإِنَّ ٱللَّهَ هُوَ ٱلۡغَنِيُّ ٱلۡحَمِيدُ ﴿٢٤﴾

**《24》 അതായത്, പിശുക്ക് കാണിക്കുകയും, പിശുക്ക് കാണിക്കുവാൻ മനുഷ്യരോട് കൽപിക്കുകയും ചെയ്യുന്നവരെ. ആരെങ്കിലും പിൻതിരിഞ്ഞു പോകുന്നപക്ഷം, നിശ്ചയമായും അല്ലാഹു ധന്യനും സ്തുത്യർഹനുമത്രെ.**

---

《22》 مَآ أَصَابَ ബാധിക്കുകയില്ല مِن مُّصِيبَةٍ ഒരു ബാധയും, ആപത്തും (തന്നെ) فِى ٱلۡأَرۡضِ ഭൂമിയിൽ وَلَا فِىٓ أَنفُسِكُمۡ നിങ്ങളുടെ ദേഹങ്ങളിലും (നിങ്ങളിൽ തന്നെയും) ഇല്ല إِلَّا فِى كِتَٰبٍ ഒരു ഗ്രന്ഥത്തിൽ (രേഖയിൽ) ഇല്ലാതെ مِّن قَبۡلِ മുമ്പായി أَن نَّبۡرَأَهَآ അതിനെ നാം സൃഷ്ടിക്കുന്നതിന്റെ إِنَّ ذَٰلِكَ നിശ്ചയമായും അത് عَلَى ٱللَّهِ അല്ലാഹുവിന്റെമേൽ يَسِير നിസ്സാരമാണ്, എളുപ്പമാണ് 《23》 لِّكَيۡلَا تَأۡسَوۡاْ നിങ്ങൾ സങ്കട(വ്യസന)പ്പെടാതിരിക്കുവാൻ വേണ്ടി عَلَىٰ مَا യാതൊന്നിന്റെ പേരിൽ فَاتَكُمۡ നിങ്ങൾക്ക് പാഴായി (ഒഴിവായി)പ്പോയ وَلَا تَفۡرَحُواْ നിങ്ങൾ ആഹ്ലാദം (സന്തോഷം) കൊള്ളാതെയും بِمَآ ءَاتَىٰكُمۡ അവൻ നിങ്ങൾക്ക് നൽകിയതിൽ, തന്നതുകൊണ്ട് وَٱلله അല്ലാഹു لَا يُحِبُّ ഇഷ്ടപ്പെടുന്നില്ല, സ്നേഹിക്കുകയില്ല كُلَّ مُخۡتَالٖ എല്ലാ (ഓരോ) പൊങ്ങച്ചക്കാരനെ (അഹങ്കാരിയെ- പത്രാസു കാട്ടുന്നവനെ)യും فَخُورٍദുരഭിമാനിയായ, പെരുമനടിക്കുന്നവനും 《24》 ٱلَّذِينَ يَبۡخَلُونَ അതായത് പിശുക്ക് കാണിക്കുന്നവർ وَيَأۡمُرُون കൽപിക്കുക (ഉപദേശിക്കുക)യും ചെയ്യുന്ന ٱلنَّاسَ മനുഷ്യരോട്, മനുഷ്യരെ بِٱلۡبُخۡلِ പിശുക്ക് (ലുബ്ധ്) കാണിക്കുന്നതിന് وَمَن يَتَوَلَّ ആരെങ്കിലും തിരിഞ്ഞുപോയാൽ فَإِنَّ ٱللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു هُو അവൻ ٱلۡغَنِيُّ ധന്യൻ, അനാശ്രയനാകുന്നു ٱلۡحَمِيدُ സ്തുത്യർഹനായ, സ്തുതിക്കപ്പെടുന്നവനാണ്

ഭൂമിയിലോ മനുഷ്യരിലോ ബാധിക്കുന്ന രോഗം, ക്ഷാമം തുടങ്ങിയ ഏതൊരു ബാധയും അത് രൂപംകൊള്ളുന്നതിന് മുമ്പുതന്നെ ഒരു രേഖാഗ്രന്ഥത്തിൽ അല്ലാഹു രേഖപ്പെടുത്തി വെക്കാത്തതായിട്ടില്ല എന്ന് ഈ വചനത്തിൽ അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. 'ഏതൊരു ബാധയും' (من مصيبة) എന്ന വാക്കിൽ ചെറുതോ, വലുതോ, പൊതുവായതോ, പ്രത്യേകമായതോ ആയ എല്ലാ തരം ബാധകളും ഉൾപ്പെടുന്നു. എല്ലാം അല്ലാഹു മുൻകൂട്ടി രേഖപ്പെടുത്തിയിട്ടുണ്ടെന്ന് വരുമ്പോൾ, ഓരോന്നും സംഭവിക്കുന്നതിന് മുമ്പുതന്നെ– അത് ഇന്നിന്നപ്രകാരത്തിലായിരിക്കുമെന്ന്– അല്ലാഹു ശരിക്കും അറിഞ്ഞിരിക്കുമെന്നും നിർണയിച്ചിരിക്കുമെന്നും വ്യക്തമാണ്. ഇസ്‌ലാമിലെ മൗലികപ്രധാനമായ വിശ്വാസസിദ്ധാന്തങ്ങളിൽ ഒന്നത്രെ ഇത്. ഇതിനെക്കുറിച്ചാണ് അല്ലാഹുവിന്റെ 'ക്വദാ-ക്വദ്റി'ലുള്ള (വിധിവ്യവസ്ഥയിലുള്ള) വിശ്വാസം എന്ന് പറയുന്നത്.

من قبل أن نبرأها (നാം അതിനെ സൃഷ്ടിച്ചുണ്ടാക്കുന്നതിനുമുമ്പ്) എന്ന വാക്കിൽ 'അതിനെ' (ها) എന്ന സർവ്വനാമം (ضمير) കൊണ്ടുദ്ദേശ്യം അതിനുമുമ്പ് പറയപ്പെട്ട 'ബാധ' (مصيبة) ആയിരിക്കുവാനാണ് കൂടുതൽ സാധ്യത. എങ്കിലും, അത് 'ഭൂമി' (الأرض)യെ ഉദ്ദേശിച്ചോ, അല്ലെങ്കിൽ 'നിങ്ങളുടെ ദേഹങ്ങളെ' (أنفسكم) ഉദ്ദേശിച്ചോ ആയിരിക്കുന്നതിനും വിരോധമില്ല. ഈ മൂന്നിൽ ഏതൊന്നായിരുന്നാലും വിഷയത്തിൽ മാറ്റം നേരിടുവാനില്ല. കാരണം, അതത് ബാധകൾ രൂപം കൊള്ളുന്നതിന് മുമ്പായാലും, ഭൂമിയെ സൃഷ്ടിക്കുന്നതിന് മുമ്പായാലും, മനുഷ്യരെ സൃഷ്ടിക്കുന്നതിന് മുമ്പായാലും– ഏതായാലും ശരി– നേരത്തെ ഒരു ഗ്രന്ഥത്തിൽ അവയെ രേഖപ്പെടുത്തിക്കഴിഞ്ഞതിന്റെ ശേഷമേ ഓരോ ബാധയും ഇവിടെ ബാധിക്കുന്നുള്ളൂ എന്ന് സ്പഷ്ടമാണല്ലോ. എല്ലാ കാര്യവും അല്ലാഹു മുൻകൂട്ടി അറിയുമെന്നും, ഓരോന്നും ഇന്നിന്നപ്രകാരം സംഭവിക്കുമെന്ന് അവൻ മുൻകൂട്ടി നിർണയിച്ചിരിക്കുമെന്നും പറയുമ്പോൾ, അത് യുക്തിവാദക്കാരായ ആളുകൾക്കും, അല്ലാഹുവിലുള്ള വിശ്വാസം പൂർണമായിട്ടില്ലാത്തവർക്കും മാത്രമേ ദഹിക്കാതിരിക്കുകയുള്ളൂ. പക്ഷേ, അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം അതൊരു പ്രയാസപ്പെട്ടതോ ഗൗരവപ്പെട്ടതോ അല്ല. നിസ്സാരം മാത്രമാകുന്നു. ان ذلك على الله يسير

ഇങ്ങനെ മുൻകൂട്ടി രേഖപ്പെടുത്തിയിരിക്കുന്നത് എന്തിന്‌വേണ്ടിയാണ്? അല്ലെങ്കിൽ ഈ വസ്തുത ജനങ്ങളെ അറിയിച്ചത് എന്തിനുവേണ്ടിയാണ്? അതിനുള്ള മറുപടിയാണ് അല്ലാഹു തുടർന്ന് പറഞ്ഞത്: لكيلا تأسوا على ما فاتكم ولا تفرحوا بما أتاكم (നിങ്ങൾക്ക് പാഴായി– കിട്ടാതെ– പോയതിന്റെ പേരിൽ നിങ്ങൾ സങ്കടപ്പെടാതിരിക്കുവാനും, നിങ്ങൾക്കവൻ നൽകിയതിന്റെ പേരിൽ നിങ്ങൾ ആഹ്ലാദം കൊള്ളാതിരിക്കുവാനും വേണ്ടി.) അതെ, എല്ലാം അല്ലാഹു കണക്കാക്കിയതാണെന്നറിഞ്ഞാൽ, നഷ്ടം ബാധിക്കുന്നതിന്റെ പേരിൽ സങ്കടത്തിനും നിരാശക്കും അവകാശമില്ല. അതുപോലെത്തന്നെ, നേട്ടം ലഭിക്കുന്നതിന്റെ പേരിൽ ആഹ്ലാദത്തിനും അഹങ്കാരത്തിനും അവകാശമില്ല. നഷ്ടത്തിൽ ക്ഷമയും, സമാധാനവും, നേട്ടത്തിൽ നന്ദിയും സന്തോഷവും സ്വീകരിക്കാമല്ലോ, എന്നാൽ, തിന്മബാധിക്കു

മ്പോൾ നിരാശയും, നന്മബാധിക്കുമ്പോൾ അഹങ്കാരവും മനുഷ്യന്റെ ഒരു സ്വഭാവമാണ്. ഖുർആൻ ഇതിനെപ്പറ്റി പലപ്പോഴും പ്രസ്താവിക്കാറുണ്ട്. അല്ലാഹുവിന്റെ വിധി വ്യവസ്ഥയിലുള്ള ദൃഢവിശ്വാസംകൊണ്ടേ ഈ സ്വഭാവത്തിൽനിന്ന് മനുഷ്യന് രക്ഷപ്പെടുവാൻ കഴിയുകയുള്ളൂ. ഇക്‌രിമഃ (റ) പറഞ്ഞ ഒരു വാക്യം ഇവിടെ പ്രസ്താവ്യമാകുന്നു: 'സന്തോഷിക്കുകയും വ്യസനിക്കുകയും ചെയ്യാത്ത ഒരാളുമില്ല. പക്ഷേ, നിങ്ങൾ സന്തോഷം നന്ദിയും, വ്യസനം ക്ഷമയും ആക്കിക്കൊള്ളുക.'

വല്ല നന്മയോ നേട്ടമോ സിദ്ധിക്കുമ്പോൾ അത് തന്റെ യോഗ്യത കൊണ്ടോ സാമർത്ഥ്യംകൊണ്ടോ പ്രവർത്തനം കൊണ്ടോ ലഭിക്കുന്നതാണെന്നും, താനതിന് അവകാശപ്പെട്ടവനാണെന്നും മറ്റുമുള്ള ധാരണകളിൽനിന്നാണ് ദുരഭിമാനവും അഹങ്കാരവും ഉണ്ടായിത്തീരുന്നത്. എല്ലാം അല്ലാഹുവിൽനിന്നും, അവന്റെ നിശ്ചയപ്രകാരവുമാണ് യഥാർത്ഥത്തിൽ ലഭിക്കുന്നത്, താൻ വല്ലതും പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അത് കേവലം ബാഹ്യമായ ഒരു കാരണം മാത്രമാണ്, ആ പ്രവർത്തനത്തിനുള്ള സാദ്ധ്യത ലഭിച്ചതും അല്ലാഹുവിൽനിന്ന് തന്നെയാണ് എന്നിങ്ങനെയുള്ള വിശ്വാസത്തിൽ നിന്നാണ് നന്ദിയും കൂറും ഉണ്ടായിത്തീരുക. അപ്പോൾ, അല്ലാഹു തങ്ങൾക്ക് ധനം നൽകിയതിൽ അഹങ്കാരം കൊള്ളുകയും അത് വേണ്ടവിഷയത്തിൽ ചിലവാക്കാൻ കൂട്ടാക്കാതെ പിശുക്ക് പിടിക്കുകയും ചെയ്യുന്നവർ മേൽപറഞ്ഞ ധാരണകൾ വെച്ചുപുലർത്തുന്നവരായിരിക്കും. ഒരാളിൽ ഒരു ചീത്ത സ്വഭാവം ഉണ്ടാകുമ്പോൾ ആ സ്വഭാവം മറ്റുള്ളവരിലും ഉണ്ടായിക്കാണാൻ അവന് ആഗ്രഹമുണ്ടായിരിക്കുന്നത് സ്വാഭാവികമാണ്. അതിനാൽ, മറ്റുള്ളവരും തന്നെപ്പോലെ പിശുക്കൻമാരായിത്തീരുവാൻ അവൻ ശ്രമം നടത്തും. അങ്ങനെ വരുമ്പോൾ, പിശുക്കൻമാരുടെ തെറ്റുകൾ പലതായിക്കാണാം. ദുരഭിമാനിയായ-പൊങ്ങച്ചക്കാരനായ ഒരാളെയും അല്ലാഹു ഇഷ്ടപ്പെടുന്നില്ല إن الله لا يحب كل مختال فخور എന്ന് മൊത്തത്തിൽ പ്രസ്താവിച്ചശേഷം, പിശുക്കുകാണിക്കുകയും ജനങ്ങളോട് പിശുക്കുകാണിക്കുവാൻ ഉപദേശിക്കുകയും ചെയ്യുന്നവർ (الذين يبخلون ويأمرون الناس بالبخل) എന്ന് പ്രത്യേകം എടുത്ത് പറഞ്ഞിട്ടുള്ളതിൽ നിന്ന് മേൽ സൂചിപ്പിച്ച വസ്തുതകൾ മനസ്സിലാക്കാവുന്നതാണ്. തുടർന്നുകൊണ്ട് അഹങ്കാരികളുടെ അഹങ്കാരം നിമിത്തമോ പിശുക്കൻമാരുടെ പിശുക്ക് നിമിത്തമോ അവർക്കല്ലാതെ അല്ലാഹുവിന് യാതൊരു നഷ്ടവും പറ്റാനില്ലെന്ന് അല്ലാഹു അവർക്ക് നല്ലൊരു താക്കീതും നൽകിയിരിക്കുന്നു.

ഈ സൂറത്ത് അവസാനിച്ച ഉടനെ 'ഖദ്വാ- ഖദറി'നെ സംബന്ധിച്ച് വിശദമായ ഒരു വ്യാഖ്യാനക്കുറിപ്പ് ചേർക്കുന്നതുകൊണ്ടും ഈ (22, 23) ആയത്തുകളിലെ ആശയങ്ങളെക്കുറിച്ച് അതിൽ വിസ്തരിച്ച് പറയുന്നത്കൊണ്ടും ഇവിടെ കൂടുതൽ വിവരിക്കുന്നില്ല. വിഷയത്തിന്റെ നാനാവശങ്ങളും തൽപരകക്ഷികളുടെ ന്യായവാദങ്ങൾക്ക് മറുപടികളും വേണ്ടത്ര തെളിവുകളോടുകൂടി അതിൽ പ്രതിപാദിക്കുന്നതാണ്. إِنْ شَاءَ اللّٰه. ആ കുറിപ്പ് എല്ലാവരും മനസ്സിരുത്തി പഠിക്കണമെന്ന് പ്രത്യേകം ഉപദേശിച്ചുകൊള്ളുന്നു.

لَقَدۡ أَرۡسَلۡنَا رُسُلَنَا بِٱلۡبَيِّنَٰتِ وَأَنزَلۡنَا مَعَهُمُ ٱلۡكِتَٰبَ وَٱلۡمِيزَانَ لِيَقُومَ ٱلنَّاسُ بِٱلۡقِسۡطِۖ وَأَنزَلۡنَا ٱلۡحَدِيدَ فِيهِ بَأۡسٞ شَدِيدٞ وَمَنَٰفِعُ لِلنَّاسِ وَلِيَعۡلَمَ ٱللَّهُ مَن يَنصُرُهُۥ وَرُسُلَهُۥ بِٱلۡغَيۡبِۚ إِنَّ ٱللَّهَ قَوِيٌّ عَزِيزٞ ﴿٢٥﴾

**﴾25﴿ തീർച്ചയായും, നമ്മുടെ റസൂലുകളെ വ്യക്തമായ തെളിവുകൾ സഹിതം നാം അയച്ചിട്ടുണ്ട്. മനുഷ്യർ നീതിമുറയനുസരിച്ച് നിലകൊള്ളുവാൻവേണ്ടി അവരോടൊപ്പം നാം വേദഗ്രന്ഥവും, (നീതിയാകുന്ന) തുലാസ്സും ഇറക്കുകയും ചെയ്തിരിക്കുന്നു.**

**ഇരുമ്പ് നാം ഇറക്കിയിരിക്കുന്നു. അതിൽ കഠിനമായ ആയോധന ശക്തിയും, ജനങ്ങൾക്ക് പല ഉപയോഗങ്ങളും ഉണ്ട്. (കൂടാതെ) അല്ലാഹുവിനെയും അവന്റെ റസൂലുകളെയും അദൃശ്യമായനിലയിൽ സഹായിക്കുന്നത് ആരാണെന്ന് അവൻ അറിയുവാനും വേണ്ടിയാകുന്നു (അത്). നിശ്ചയമായും അല്ലാഹു ശക്തനും പ്രതാപശാലിയുമാണ്.**

**﴾25﴿** لَقَدۡ أَرۡسَلۡنَا തീർച്ചയായും നാം അയച്ചിട്ടുണ്ട് رُسُلَنَا നമ്മുടെ റസൂലുകളെ بِٱلۡبَيِّنَٰتِ വ്യക്തമായ തെളിവുകളുമായി وَأَنزَلۡنَا مَعَهُمُ അവരോടൊപ്പം നാം ഇറക്കുകയും ചെയ്തു ٱلۡكِتَٰبَ ഗ്രന്ഥം وَٱلۡمِيزَانَ തുലാസ്സും لِيَقُومَ നിലകൊള്ളുവാൻ വേണ്ടി ٱلنَّاس മനുഷ്യർ بِٱلۡقِسۡط നീതിമുറ അനുസരിച്ച് وَأَنزَلۡنَا നാം ഇറക്കുകയും ചെയ്തു ٱلۡحَدِيدَ ഇരുമ്പ് فِيهِ അതിലുണ്ട് بَأۡس (യുദ്ധ) ശക്തി (ആയോധനശക്തി), ശൂരത شَدِيدٞ കഠിനമായ, ശക്തമായ وَمَنَٰفِعُ ഉപയോഗങ്ങളും لِلنَّاس മനുഷ്യർക്ക് وَلِيَعۡلَمَ ٱللَّهُ അല്ലാഹു അറിയുവാനും مَن يَنصُرُهُ അവനെ സഹായിക്കുന്നവരെ, സഹായിക്കുന്നതാരാണെന്ന് وَرُسُلَه അവന്റെ റസൂലുകളെയും بِٱلۡغَيۡب അദൃശ്യമായ നിലയിൽ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു قَوِى ശക്തനാകുന്നു عَزِيزٌ പ്രതാപശാലിയാണ്

മനുഷ്യസമുദായം നീതിയും നെറിയും അനുസരിച്ച് നിലകൊള്ളുന്നതിനാവശ്യമായ തെളിവുകളും ലക്ഷ്യങ്ങളും ഉപദേശനിർദ്ദേശങ്ങളും സഹിതം വേദഗ്രന്ഥങ്ങളും, നീതിയുടെ മാനദണ്ഡങ്ങളും നിയമവ്യവസ്ഥകളുമാകുന്ന തുലാസ്സുകളും കൊണ്ടാണ് ഓരോ കാലത്തും അല്ലാഹു അവന്റെ ദൂതൻമാരെ അയച്ചിരിക്കുന്നത്. എന്നിട്ട് പിന്നെയും കുഴപ്പത്തിനും അക്രമത്തിനും മുതിരുന്നവരെ ബലംപ്രയോഗിച്ചു ഒതുക്കിനിറുത്തേണ്ടതിന് വേണ്ടുന്ന ഉപാധികളും അവൻ ഏർപ്പെടുത്തിയിട്ടുണ്ട്. അതത്രെ, ഇരുമ്പ്. ആയോധനവേളയിൽ ഇരുമ്പിന്റെ ഉപയോഗം പറയേണ്ടതില്ലല്ലോ. യുദ്ധത്തിലും, പ്രതിരോധത്തിലും മാത്രമല്ല, മനു

ഷ്യന്റെ നിത്യാവശ്യങ്ങളിലും ഇരുമ്പിന്റെ ഉപയോഗം ധാരാളമാണ്. ഇതിനെല്ലാം കൂടിത്തന്നെയാണ് അല്ലാഹു ഭൂമിയിൽ ഇരുമ്പ് നിക്ഷേപിച്ചിരിക്കുന്നതും. മറ്റൊരു ഉദ്ദേശ്യംകൂടി അതിലുണ്ട്. അല്ലാഹുവും അവന്റെ റസൂലുകളും നിർദ്ദേശിക്കുന്ന നീതിമാർഗങ്ങൾക്ക് തടസ്സം സൃഷ്ടിക്കുന്ന ദുശ്ശക്തികൾക്കുനേരെ അതിനെ ഉപയോഗപ്പെടുത്തി അവരെ പരാജയപ്പെടുത്തുകയും, അങ്ങനെ,അല്ലാഹുവിന്റെയും റസൂലുകളുടെയും പക്ഷത്തെ സഹായിക്കുകയും ചെയ്യുന്നവരെ മറ്റുള്ളവരിൽനിന്ന് പ്രത്യക്ഷത്തിൽതന്നെ വേർതിരിച്ചു കാണുക, ഇതാണത്.

الميزان (മീസാൻ) എന്നാൽ തൂക്കിക്കണക്കാക്കുന്നത്- അഥവാ തുലാസ്സ്- എന്ന് വാക്കർത്ഥം. സത്യാസത്യങ്ങളും, ന്യായാന്യായങ്ങളും തൂക്കിക്കണക്കാക്കുന്ന മാനദണ്ഡം എന്നത്രെ ഇവിടെ വിവക്ഷ. സാധനങ്ങൾ തൂക്കിക്കണക്കാക്കുവാനുള്ള സാധാരണ തുലാസ്സും ആ ഇനത്തിൽ ഉൾപ്പെടുന്ന ഒന്നുതന്നെ. بأس(ബഅ്സ്) എന്നാൽ 'ശക്തി, സമരശക്തി, ധീരത, ഭയം' എന്നൊക്കെയാണർത്ഥം. യുദ്ധവേളയിൽ പ്രകടമാകുന്ന ശക്തിയും ധീരതയുമാണിവിടെ ഉദ്ദേശ്യം. അദൃശ്യമായ നിലയിൽ സഹായിക്കുക എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, അല്ലാഹുവിനെ നേരിൽ കാണാതെതന്നെ അവനെ- അവന്റെ മാർഗത്തെ- സഹായിക്കുക എന്നായിരിക്കാം. അല്ലെങ്കിൽ, അല്ലാഹുവിനെയും റസൂലുകളെയും സഹായിക്കുക എന്ന ഉദ്ദേശ്യം മനസ്സിൽവെച്ചുകൊണ്ട് സഹായിക്കുക എന്നും ആവാം. മനസ്സിലെ ഉദ്ദേശ്യം പുറമെ ദൃശ്യമാകുകയില്ലല്ലോ. ഈ രണ്ട് പ്രകാരത്തിലും ഇവിടെ വ്യാഖ്യാനം നൽകപ്പെട്ടുകാണാം.الله اعلم

മനുഷ്യസമുദായം നീതിമുറതെററാതെ നിലകൊള്ളുവാൻ ഉപദേശങ്ങളും തെളിവുകളും മാത്രം മതിയായേക്കുകയില്ലെന്നും, അതിനുവേണ്ടി ചിലപ്പോൾ ബലവും പ്രയോഗിക്കേണ്ടിവന്നേക്കുമെന്നും, അതിനുള്ള സജ്ജീകരണങ്ങൾ കരുതിവെക്കുകകൂടി വേണ്ടതുണ്ടെന്നും ഈ വചനത്തിൽ സൂചനയുണ്ട്. റസൂലുകളെ നിയോഗിച്ചതിന്റെ ലക്ഷ്യം വിവരിച്ചശേഷം, അവരിൽ ചിലരെപ്പറ്റിയും, അവരുടെ ദൗത്യഫലങ്ങളെപ്പറ്റിയും അടുത്തവചനത്തിൽ പ്രസ്താവിക്കുന്നു:-

## വിഭാഗം- 4

وَلَقَدْ أَرْسَلْنَا نُوحًا وَإِبْرَاهِيمَ وَجَعَلْنَا فِي ذُرِّيَّتِهِمَا النُّبُوَّةَ وَالْكِتَابَ ۖ فَمِنْهُم مُّهْتَدٍ ۖ وَكَثِيرٌ مِّنْهُمْ فَاسِقُونَ ﴿٢٦﴾

**﴾26﴿ നൂഹിനെയും, ഇബ്റാഹീമിനെയും നാം അയക്കുകയുണ്ടായി. രണ്ടുപേരുടെയും സന്തതികളിൽ പ്രവാചകത്വവും, വേദഗ്രന്ഥവും നാം ഏർപ്പെടുത്തുകയും ചെയ്തു. എന്നിട്ട് അവരിൽ സൻമാർഗം പ്രാപിച്ചവരുണ്ട്; അവരിൽ വളരെപ്പേർ ദുർന്നടപ്പുകാരുമാകുന്നു.**

ثُمَّ قَفَّيۡنَا عَلَىٰٓ ءَاثَٰرِهِم بِرُسُلِنَا وَقَفَّيۡنَا بِعِيسَى ٱبۡنِ مَرۡيَمَ وَءَاتَيۡنَٰهُ ٱلۡإِنجِيلَ وَجَعَلۡنَا فِي قُلُوبِ ٱلَّذِينَ ٱتَّبَعُوهُ رَأۡفَةً وَرَحۡمَةً وَرَهۡبَانِيَّةً ٱبۡتَدَعُوهَا مَا كَتَبۡنَٰهَا عَلَيۡهِمۡ إِلَّا ٱبۡتِغَآءَ رِضۡوَٰنِ ٱللَّهِ فَمَا رَعَوۡهَا حَقَّ رِعَايَتِهَاۖ فَـَٔاتَيۡنَا ٱلَّذِينَ ءَامَنُواْ مِنۡهُمۡ أَجۡرَهُمۡۖ وَكَثِيرٞ مِّنۡهُمۡ فَٰسِقُونَ ﴿٢٧﴾

《27》 പിന്നീട് അവരുടെ പിറകിലായി നമ്മുടെ ദൂതൻമാരെ നാം തുടർന്നയച്ചു. മർയമിന്റെ പുത്രൻ ഈസായെയും തുടർന്നയച്ചു; അദ്ദേഹത്തിന് നാം 'ഇൻജീലും', [സുവിശേഷ ഗ്രന്ഥവും] നൽകി. അദ്ദേഹത്തെ പിൻപറ്റിയവരുടെ ഹൃദയങ്ങളിൽ കൃപയും, കരുണയും നാം ഏർപ്പെടുത്തുകയും ചെയ്തു.

ഒരു (തരം) സന്യാസജീവിതം അവർ നൂതനമായുണ്ടാക്കി. അല്ലാഹുവിന്റെ പ്രീതിയെ തേടേണ്ടതിന് (അവരത് ചെയ്തു) എന്നല്ലാതെ, അവരുടെമേൽ നാമത് നിയമിച്ചിട്ടില്ല. എന്നാൽ, അത് പാലിക്കേണ്ട മുറപ്രകാരം അതവർ പാലിച്ചില്ല.

അപ്പോൾ, അവരിൽനിന്ന് വിശ്വസിച്ചവർക്ക് അവരുടെ പ്രതിഫലം നാം നൽകി. അവരിൽ വളരെ ആളും ദുർന്നടപ്പുകാരാകുന്നു.

---

《26》 وَلَقَدۡ أَرۡسَلۡنَا തീർച്ചയായും നാം അയക്കയുണ്ടായി نُوحًا നൂഹിനെ وَإِبۡرَٰهِيمَ ഇബ്റാഹീമിനെയും وَجَعَلۡنَا നാം ആക്കുക (ഏർപ്പെടുത്തു)കയും ചെയ്തു فِي ذُرِّيَّتِهِمَا അവർ രണ്ടാളുടെയും സന്തതികളിൽ ٱلنُّبُوَّةَ പ്രവാചകത്വം, നബിപ്പട്ടം وَٱلۡكِتَٰبَ ഗ്രന്ഥവും فَمِنۡهُم എന്നിട്ട് അവരിലുണ്ട് مُّهۡتَدٍ നേർമാർഗം പ്രാപിച്ചവൻ(ർ) وَكَثِيرٞ مِّنۡهُمۡ അവരിൽനിന്ന് അധികം, വളരെ فَٰسِقُونَ ദുർന്നടപ്പുകാരാണ്, തോന്നിയവാസികളാണ് 《27》 ثُمَّ قَفَّيۡنَا പിന്നെ നാം തുടർത്തി, (തുടർന്നയച്ചു) عَلَىٰٓ ءَاثَٰرِهِم അവരുടെ പിറകിലായി, കാൽപാടിൽക്കൂടി بِرُسُلِنَا നമ്മുടെ റസൂലുകളെ وَقَفَّيۡنَا നാം തുടർന്നയക്കയും ചെയ്തു بِعِيسَى ഈസായെ ٱبۡنِ مَرۡيَمَ മർയമിന്റെ പുത്രൻ وَءَاتَيۡنَٰهُ അദ്ദേഹത്തിന് നാം നൽകയും ചെയ്തു ٱلۡإِنجِيلَ ഇൻജീൽ (സുവിശേഷം) وَجَعَلۡنَا നാം ഏർപ്പെടുത്തുക (ഉണ്ടാക്കു)കയും ചെയ്തു فِي قُلُوبِ ٱلَّذِينَ യാതൊരുവരുടെ ഹൃദയങ്ങളിൽ ٱتَّبَعُوهُ അദ്ദേഹത്തെ പിൻപറ്റിയ رَأۡفَةً കൃപ, ദയ وَرَحۡمَةً കരുണയും وَرَهۡبَانِيَّةً ഒരു സന്യാസത്തെ, പൗരോഹിത്യത്തെ ٱبۡتَدَعُوهَا അവരത് നവീനമായുണ്ടാക്കി, പുത്തനായി നിർമിച്ചു مَا كَتَبۡنَٰهَا അതിനെ നാം നിയമിച്ചിട്ടില്ല,

നിർബന്ധിച്ചിട്ടില്ല عَلَيۡهِمۡ അവരുടെമേൽ إِلَّا ٱبۡتِغَآءَ തേടുന്നതിനല്ലാതെ, അന്വേഷി ക്കലല്ലാതെ رِضۡوَٰنِ ٱللَّهِ അല്ലാഹുവിന്റെ പ്രീതി, പൊരുത്തം فَمَا رَعَوۡهَا എന്നാലതിനെ അവർ പാലിച്ചില്ല, സൂക്ഷിച്ചില്ല, പരിഗണിച്ചില്ല حَقَّ رِعَايَتِهَا അതിനെ പാലിക്കേണ്ട മുറപ്രകാരം فَـَٔاتَيۡنَا അപ്പോൾ (എന്നാൽ) നാം കൊടുത്തു ٱلَّذِينَ ءَامَنُواْ വിശ്വസിച്ച വർക്ക് مِنۡهُمۡ അവരിൽനിന്ന് أَجۡرَهُمۡ തങ്ങളുടെ പ്രതിഫലം وَكَثِيرٌ مِّنۡهُمۡ അവരിൽ അധി കവും, വളരെ فَٰسِقُونَ തോന്നിയവാസികളാണ്, ദുർന്നടപ്പുകാരാണ്

---

പൂർവ പ്രവാചകൻമാരിൽ പ്രധാനികളായ രണ്ട് പ്രവാചകവര്യൻമാരാണ് നൂഹ് നബി (അ)യും, ഇബ്റാഹീം നബി (അ)യും. പ്രവാചകത്വത്തിന്റെയും വേദ ഗ്രന്ഥത്തിന്റെയും പാരമ്പര്യം നിലനിന്നുപോന്നത് അവരുടെ സന്തതികൾ വഴി യാണ്. നൂഹ് (അ)ന്റെ ജനത മുങ്ങി നശിക്കുകയും, അദ്ദേഹവും സത്യവിശ്വാസി കളും രക്ഷപ്പെടുകയും ചെയ്ത സംഭവം വിവരിച്ചശേഷം അല്ലാഹു ഇങ്ങനെ പറയുന്നു:وجعلنا ذريته هم الباقين(അദ്ദേഹത്തിന്റെ സന്തതിയെത്തന്നെ നാം അവശേ ഷിക്കുന്നവരാക്കി. (സ്വാഫ്ഫാത്ത്: 77.) അപ്പോൾ, പിന്നീട് ഇബ്റാഹീം നബി (അ)യുടെ കാലംവരെയുള്ള പ്രവാചകൻമാർ അദ്ദേഹത്തിന്റെ സന്തതികളിൽപെ ട്ടവരായിരിക്കുമല്ലോ. ഇബ്റാഹീം നബി (അ)ക്ക ുശേഷം അറിയപ്പെട്ടിട്ടുള്ള പ്രവാ ചകൻമാരെല്ലാം അദ്ദേഹത്തിന്റെ സന്തതികളിൽപെട്ടവരുമാണ്. നമുക്ക് അറിയ പ്പെടാത്ത പ്രവാചകൻമാരും അങ്ങനെത്തന്നെ ആയിരിക്കുമെന്നാണ് ഈ വചന ത്തിൽനിന്നും മനസ്സിലാകുന്നത്. അല്ലാഹുവിനറിയാം. ഇവിടെ രണ്ട് പ്രവാചക വര്യൻമാരെയും ചേർത്തുകൊണ്ട് 'അവരുടെ രണ്ടാളുടെയും സന്തതികൾ' (ذريتهما) എന്നത്രെ പറഞ്ഞിരിക്കുന്നത്. സൂ: അൻകബൂത്ത് 27 ൽ ഇബ്റാഹീം നബി (അ)യെ മാത്രം ചൂണ്ടിക്കൊണ്ട് 'അദ്ദേഹത്തിന്റെ സന്തതിയിൽ നാം പ്രവാച കത്വം ഏർപ്പെടുത്തി' (وجعلنا في ذريته النبوة) എന്നും പറഞ്ഞിരിക്കുന്നു.

ഈ രണ്ട് പ്രവാചക പിതാക്കൾക്ക്ശേഷം അവരിൽ തുടരെത്തുടരെ പ്രവാചകൻമാർ ഉണ്ടായിക്കൊണ്ടിരുന്നു. എന്നിട്ടും അവരുടെ സന്തികളെല്ലാം അവർ പ്രബോധനം ചെയ്ത നേർമാർഗം സ്വീകരിച്ചവരായിരുന്നില്ല. കുറെ ഭാഗം നേർമാർഗം അവലംബിച്ചുവെങ്കിലും അധികമാളുകൾ ദുർമാർഗികൾ തന്നെയാ യിരുന്നു. ഇതായിരുന്നു പൂർവസമുദായങ്ങളുടെ പൊതുനില. പൂർവനബിമാരിൽ അവസാനത്തെ ആൾ ഈസാ നബി (അ)യാണല്ലോ. നിലവിലുള്ള മതസമുദാ യങ്ങളിൽ ഏറ്റവും വലിയ ജനത ഇന്നും പ്രത്യക്ഷത്തിൽ അദ്ദേഹത്തിന്റെ സമു ദായമായ ക്രിസ്ത്യാനികൾതന്നെ. ക്രിസ്തീയ സമുദായത്തിന്റെ ആദ്യഘട്ടത്തിൽ അവർ തങ്ങളുടെ പ്രവാചകന്റെ കാലടികളെ പിൻപറ്റിപോന്നുവെങ്കിലും- 16-ാം വചനത്തിൽ കണ്ടതുപോലെ- കാലക്രമത്തിൽ അവരും ദുഷിച്ചുപോകുകയും, സത്യത്തിൽനിന്ന് അകന്നുകൊണ്ടിരിക്കുകയും ചെയ്തു. ഈ സമുദായത്തെ സംബന്ധിച്ച് ചില നിരൂപണങ്ങളാണ് 27-ാം വചനത്തിൽ കാണുന്നത്.

(1) 'ഈസാ നബി (അ)യെ പിൻപറ്റിയവരുടെ ഹൃദയങ്ങളിൽ അല്ലാഹു കൃപയും കരുണയും ഏർപ്പെടുത്തി (وجعلنا في قلوب الذين اتبعوه رأفة ورحمة) അതെ, സൂ:

'ഫത്ഹി'ൽ നബി തിരുമേനിﷺയുടെ സ്വഹാബികളെപ്പറ്റി رحماء بينهم(അവർ തമ്മിൽ കരുണയുള്ളവരാകുന്നു) എന്ന് പറഞ്ഞതുപോലെ, അവരും പരസ്പരം സ്നേഹത്തിലും, ദയയോടുകൂടിയും കഴിഞ്ഞുകൂടി. സാധുദയ, ദീനശുശ്രൂഷ, പരസ്പരസഹായം ആദിയായ വിഷയങ്ങളിൽ ഈസാ (അ) അവരെ ശക്തിയായി ഉപദേശിച്ചുകൊണ്ടിരുന്നുവെന്നത് ചരിത്ര പ്രസിദ്ധമാണ്. ഈ ഗുണങ്ങൾ കുറെയൊക്കെ ഇന്നും ക്രിസ്ത്യാനികളിൽ അവശേഷിക്കുന്നത് കാണാം. ഈസാ (അ)ന്റെ പ്രത്യേക ശിഷ്യഗണങ്ങളായ അപ്പോസ്തലൻമാർ (الحواريون) തുടങ്ങി ഇന്നോളമുള്ള ക്രിസ്തീയ മിഷ്യനറിമാരും– മറ്റുവിധത്തിലുള്ള കൊള്ളരുതായ്മ പലതും അവരിൽ ഉണ്ടെങ്കിലും– ഈ പാരമ്പര്യം താരതമ്യേന നിലനിറുത്തിവരുന്നു. ഒരു സമുദായത്തിന്റെ നിലനിൽപ്പിനും, അഭിവൃദ്ധിക്കും ഇതെത്രമാത്രം ആവശ്യമാണെന്ന് ബുദ്ധിയുള്ള ആരെയും പറഞ്ഞറിയിക്കേണ്ടതില്ല. ഇന്നത്തെ മുസ്ലിം സമുദായം ഈ വിഷയത്തിൽ അങ്ങേഅറ്റം വ്യസനകരമായ ഒരവസ്ഥയിലാണുള്ളത്. അവരുടെ അധഃപതനത്തിനുള്ള ഒരു പ്രധാന കാരണം അതാണുതാനും. وإلى الله المشتكي

(2) ഒരു സന്യാസജീവിതം അവർ പുതുതായി നിർമിച്ചു (ورهبانية ابتدعوها). ക്രിസ്ത്യാനികളിൽ നിലവിലുള്ള പല ദുരാചാരങ്ങളുടെയും ഉത്ഭവസ്ഥാനം ഇതാകുന്നു. ഭൗതികസുഖങ്ങളെ ഉപേക്ഷിച്ച് ധ്യാനത്തിലും ആരാധനയിലും മുഴുകിയിരിക്കുക എന്നതായിരുന്നു അതിന്റെ ആരംഭം. വിവാഹം കഴിക്കാതിരിക്കുക, കുടുംബജീവിതം ഉപേക്ഷിക്കുക, ഭക്ഷണപാനീയങ്ങൾ വർജ്ജിക്കുക, ജനങ്ങളുമായി സമ്പർക്കമില്ലാതിരിക്കുക, ചില പ്രത്യേക വേഷം സ്വീകരിക്കുക, വിജനപ്രദേശത്ത് കഴിഞ്ഞുകൂടുക, ചെറിയ ചെറ്റക്കുടിലുകളിൽ ജീവപര്യന്തം തപസ്സിരിക്കുക, മൗനവ്രതം സ്വീകരിക്കുക മുതലായവയെല്ലാം പിന്നീട് അതിന്റെ ഘടകാംശങ്ങളായി പരിണമിച്ചതാകുന്നു. ഈ കുടുസ്സായ ജീവിത സമ്പ്രദായം സ്വീകരിക്കുവാൻ ചില ക്രിസ്ത്യാനികൾ നിർബന്ധിതരാവുകയാണുണ്ടായതെന്ന് പറയാം. ജൂതൻമാരിൽ നിന്നും ബഹുദൈവവിശ്വാസികളിൽ നിന്നും ഇടക്കാലത്ത് അവർ പല യാതനകളും അനുഭവിക്കേണ്ടിവന്നത് നിമിത്തം തങ്ങളുടെ മതസിദ്ധാന്തമനുസരിച്ച് ജീവിക്കുവാൻ അവർക്ക് പ്രയാസം നേരിട്ടു. അപ്പോൾ അവർ തങ്ങളുടെ മതവിശ്വാസത്തെ സംരക്ഷിക്കുവാനായി കാടുകയറി മരണംവരെ ഭജനമിരിക്കുവാൻ മിനക്കെടുകയായി. ക്രമേണ മുമ്പില്ലാത്ത പല ഉപാധികളും അതോടുകൂട്ടിച്ചേർക്കുകയും ചെയ്തു. ഈ വസ്തുത ക്രിസ്ത്യാനികൾ പൊതുവിൽ സമ്മതിക്കുവാൻ കൂട്ടാക്കുകയില്ലെങ്കിലും ചില ക്രിസ്തീയപണ്ഡിതൻമാർ തുറന്ന് സമ്മതിച്ചിട്ടുള്ളതാണ്. *(*)*

---

***(*) ക്രിസ്ത്വബ്ദം 1883 ൽ ഈജിപ്തിൽ പ്രസിദ്ധീകരിക്കപ്പെട്ടിരുന്ന الخريدة النفيسة في تاريخ الكنيسة (ചർച്ചിന്റെ ചരിത്രത്തിൽ വിലയേറിയ ഒരു മുത്ത്) എന്ന ഗ്രന്ഥത്തിന്റെ ഒന്നാം പതിപ്പിൽ ഇത് തുറന്ന് പ്രസ്താവിച്ചിരിക്കുന്നു. ഇതിന്റെ കർത്താവ് സയ്യിദാബർമൂസിലെ ക്രിസ്തീയമഠത്തിലെ പാതിരിയാണ്. ക്രിസ്ത്വബ്ദം 3 -ാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ സഞ്ചാരിയായ പൗലൂസ് ( بولس صائح) എന്ന ആളാണ് രാജമർദ്ദനം ഭയന്ന് സന്യാസജീവിതം നടപ്പിൽ വരുത്തിയതെന്ന് അദ്ദേഹം അതിൽ പ്രസ്താവിച്ചിരിക്കുന്നു. تفسير الجواهر للشيخ الطنطاوي***

ചില ഹദീഥുകളിൽ നിന്ന്തന്നെ ഇത് മനസ്സിലാക്കുവാൻ കഴിയും. ഇബ്നുമസ്ഊദ് (റ)ൽനിന്ന് നിവേദനം ചെയ്യപ്പെടുന്ന ഒരു നബിവചനത്തിന്റെ ചുരുക്കം ഇപ്രകാരമാകുന്നു: 'ഇസ്റാഈൽ സന്തതികൾ എഴുപത്തിരണ്ട് സംഘ മായി പിരിഞ്ഞു. അതിൽ മൂന്നുകൂട്ടർ മാത്രമേ രക്ഷപ്പെട്ടിട്ടുള്ളൂ. ഈസാ നബി (അ)ക്കുശേഷം ഒരു വിഭാഗം ആളുകൾ രാജാക്കളുടെയും, സ്വേച്ഛാധിപതികളു ടെയും മുമ്പിൽ ചെന്ന് മതത്തിലേക്ക് ക്ഷണിച്ചു. അവരുമായി യുദ്ധം നടന്നു. അതിൽ അവർ കൊല്ലപ്പെടുകയും ക്ഷമ കൈക്കൊള്ളുകയും ചെയ്തു. അങ്ങനെ (അല്ലാഹുവിങ്കൽ) അവർ രക്ഷപ്പെട്ടു. മറ്റൊരു കൂട്ടർക്ക് യുദ്ധത്തിന് കഴിവുണ്ടാ യിരുന്നില്ല. അവരും മതത്തിലേക്ക് ക്ഷണിച്ചു. അതിനാൽ അവർ കൊല്ലപ്പെടുക യും, ഉളിവാൾകൊണ്ട് പൊളിക്കപ്പെടുകയും തീ കൊണ്ട് കരിക്കപ്പെടുകയും ചെയ്തു. അവരും രക്ഷപ്പെട്ടു. വേറൊരു വിഭാഗത്തിന് യുദ്ധത്തിനാകട്ടെ, നീതി യനുസരിച്ച് നിലകൊള്ളുവാനാകട്ടെ കഴിവുണ്ടായിരുന്നില്ല. അവർ മലക ളിൽപോയി ആരാധനയിലും സന്യാസത്തിലും ഏർപ്പെട്ടു. ഇവരെപ്പറ്റിയാണ് 'അവർ ഒരു സന്യാസജീവിതം പുതുതായി നിർമിച്ചുണ്ടാക്കി' എന്ന് അല്ലാഹു പ്രസ്താവിച്ചത്.' (ابن أبي حاتم وابن جرير –رح)

ഒരു സമുദായത്തിൽനിന്നും, പരിതഃസ്ഥിതികളുടെ സമ്മർദ്ദത്തിൽ നിന്നു മാണ് സന്യാസ ജീവിതത്തിന്റെ തുടക്കം എന്ന് ഇതിൽ നിന്നൊക്കെ മനസ്സിലാ ക്കാം. പക്ഷേ, അത് അല്ലാഹു കൽപിച്ചതോ നിയമിച്ചതോ അല്ല. അവർ സ്വയം നിർമിച്ചുണ്ടാക്കിയതാണ്. (ابتدعوها ما كتبناها عليهم) ഇതാണ് ഇവരിൽ വന്ന ഒന്നാ മത്തെ അബദ്ധം. തുടർന്നുള്ള വാക്യമായ إلا ابتغاء رضوان الله (അല്ലാഹുവിന്റെ പ്രീതി തേടുന്നതിനല്ലാതെ) എന്ന വാക്യത്തിന് രണ്ട് പ്രകാരത്തിൽ വ്യാഖ്യാനം നൽക പ്പെടാറുണ്ട്.

(1) അല്ലാഹുവിന്റെ പ്രീതിയെ തേടിക്കൊണ്ട് മാത്രമാണവർ അത് നിർമി ച്ചുണ്ടാക്കിയത്. മറ്റൊരു ഉദ്ദേശ്യത്തിലുമായിരുന്നില്ല എന്നും,

(2) അല്ലാഹുവിന്റെ പ്രീതിയെ (കഴിവനുസരിച്ച്) തേടണമെന്നല്ലാതെ, ഒരു സന്യാസജീവിതം കൈക്കൊള്ളണമെന്ന് അല്ലാഹു നിയമിച്ചിട്ടില്ല എന്നും. രണ്ടായിരുന്നാലും ശരി, ഇത് മുഖേന മതത്തിൽ ഇല്ലാത്ത ഒരു കർശന നടപടി സ്വയം നിർബന്ധമാക്കിത്തീർക്കുകയും, അങ്ങനെ, മതത്തിൽ അതിരുകവിയുക യുമാണ് അവർ ചെയ്തത്. ഈസാ (അ)യെ സംബന്ധിച്ചുപോലും ഈ അതിരു കവിച്ചലാണ് ക്രിസ്ത്യാനികളിൽ സംഭവിച്ചത്. ക്രിസ്ത്യാനികൾ അവരുടെ നബി യെ- മറ്റ് ചില സമുദായങ്ങളും മുസ്ലിം സമുദായത്തിലെ പിഴച്ച ചില ആളു കളും ചെയ്യുന്നത്പോലെ- ഒരിക്കലും ഇടിച്ച് താഴ്ത്തിയിട്ടില്ല. എന്നാൽ അതി നെക്കാൾ വമ്പിച്ച അപരാധമാണ് അവർ ചെയ്തത്. അവർ അദ്ദേഹത്തെ ദൈവമോ ദൈവപുത്രനോ ആക്കിത്തീർത്തു. ഇതെല്ലാം കാരണമായിട്ടാണ് يا أهل الكتاب لا تغلوا في دينكم (വേദക്കാരേ, നിങ്ങൾ നിങ്ങളുടെ മതത്തിൽ അതിരുക വിയേണ്ട എന്ന് അല്ലാഹു പറയുന്നതും 4:171; 5:80)

(3) ഉദ്ദേശ്യം നല്ലതായിരുന്നുവെങ്കിലും അല്ലാഹു നിയമിക്കാത്ത ഒരു സമ്പ്രദായം മതത്തിൽ അവർ കെട്ടിയുണ്ടാക്കി. എന്നാൽ, അവർ സ്വയം ഏറ്റെടുത്ത ആ കൃത്യം പാലിക്കേണ്ട പ്രകാരം അവർ പാലിച്ചുവോ? ഇല്ല. فما رعوها حق رعايتها ഇതാണ് രണ്ടാമത്തെ തെറ്റും വളരെ ഭയങ്കരമായ ഭവിഷ്യത്തുകൾക്ക് ഇടയാക്കിയതും. എന്തെല്ലാം വിനകളാണ് ഈ സന്യാസം കൊണ്ട് പിൽകാലത്ത് സംഭവിച്ചതും, ഇന്നും നിലനിൽക്കുന്നതും എന്നതിന് കയ്യും കണക്കുമില്ല. എത്രയോ മനുഷ്യായുസ്സുകൾ സന്യാസിമഠമാകുന്ന കാരാഗൃഹത്തിനുള്ളിൽ ചില വഴിക്കപ്പെട്ടു. എത്രയോ സ്ത്രീപുരുഷൻമാർ രഹസ്യവും പരസ്യവുമായി വമ്പിച്ച ദുഷ്കൃത്യങ്ങൾക്ക് വശംവദരായി. ഏത് പാപങ്ങളും ഏത് അക്രമങ്ങളും ചെയ്യാം, പള്ളിയിലെ അച്ഛൻമാർ പൊറുത്തുകൊടുക്കുകയേ വേണ്ടൂ എന്നായി. പാതിരിമാർ കൽപ്പിക്കുന്ന ഏത് നിയമവും മതനിയമമായിത്തീർന്നു. അങ്ങനെ പലതും. പക്ഷേ, ഇത്തരം കാര്യങ്ങളെല്ലാം വിസ്തരിച്ച് പറയാതെ, വളരെ മാന്യമായ നിലയിൽ ഒരൊറ്റ വാചകത്തിൽ അതെല്ലാം ഒതുക്കിക്കൊണ്ടാണ് അല്ലാഹു പറഞ്ഞത് فما رعوها حق رعايتها (അവരത് പാലിക്കേണ്ട മുറപ്രകാരം പാലിച്ചില്ല) എന്ന്. തങ്ങളുടെ മറ പൊളിക്കാതെ കാര്യം തുറന്ന് കാണിച്ച ഈ തിരുവാക്യത്തിന്റെ പേരിൽ, ക്രിസ്ത്യൻസമുദായം വാസ്തവത്തിൽ ഖുർആനോട് കടപ്പെട്ടിരിക്കുകയാണ്.

സന്യാസം, തപസ്സ്, പൗരോഹിത്യം എന്നിത്യാദിയെ സംബന്ധിച്ച് ഇസ്‌ലാമിന്റെ നില എന്താണെന്ന് കാണിക്കുന്ന ഹദീഥുകളിൽ ചുരുക്കം ചിലത് ഇവിടെ ഓർമിക്കുന്നത് നന്നായിരിക്കും.

1) അനസ് (റ) നിവേദനം ചെയ്യുന്ന ഒരു ഹദീഥിന്റെ സാരം: മൂന്ന് സ്വഹാബികൾ നബിﷺയുടെ പത്നിമാരുടെ അടുക്കൽ ചെന്ന് അവിടുത്തെ ആരാധനകളെപ്പറ്റി അന്വേഷിച്ച് വിവരമറിഞ്ഞപ്പോൾ അത് കേവലം കുറഞ്ഞതോതിലാണെന്ന് അവർക്ക് തോന്നി. നാമും നബിയും തമ്മിൽ എത്രയോ ദൂരമുണ്ട്! അവിടുത്തെ മുൻകഴിഞ്ഞ പാപങ്ങളും പിന്നീടുണ്ടാകുന്ന പാപങ്ങളും പൊറുക്കപ്പെട്ടിരിക്കുന്നുവല്ലോ എന്ന് അവർ പറഞ്ഞു. അവരിൽ ഒരാൾ ഇങ്ങനെ നിശ്ചയിച്ചു: എന്നാൽ ഞാൻ, ദിവസേന രാത്രി മുഴുവൻ നമസ്കരിക്കും, ഉറങ്ങുകയില്ല. മറ്റെയാൾ, ഞാൻ എല്ലാ ദിവസവും നോമ്പുപിടിക്കും, മുറിക്കയില്ല. മൂന്നാമൻ: ഞാൻ സ്ത്രീകളിൽ നിന്ന് അകന്ന് നിൽക്കും, വിവാഹം കഴിക്കയില്ല. ഈ വിവരം അറിഞ്ഞു തിരുമേനി അവരോട് ഇങ്ങനെ പറഞ്ഞു: 'നിങ്ങളാണോ ഇന്നിന്ന പ്രകാരം പറഞ്ഞവർ? അറിഞ്ഞേക്കൂ: അല്ലാഹുവിനെ തന്നെയാണ! നിങ്ങളെക്കാളും അല്ലാഹുവിനെ പേടിക്കുന്നവനും നിങ്ങളെക്കാളും അവനോട് ഭക്തിയുള്ളവനുമാണ് ഞാൻ. പക്ഷേ, ഞാൻ (ഐച്ഛികമായ) നോമ്പുപിടിക്കുകയും മുറിക്കുകയും ചെയ്യുന്നു. (ഐച്ഛികമായ) നമസ്ക്കാരം നിർവ്വഹിക്കുകയും ഉറങ്ങുകയും ചെയ്യുന്നു. ഞാൻ സ്ത്രീകളെ വിവാഹം കഴിക്കുകയും ചെയ്യുന്നു. എന്നാൽ, ആരെങ്കിലും എന്റെ ചര്യവിട്ട് (മറ്റ് വല്ലതും) ആഗ്രഹിക്കുന്നപക്ഷം അവൻ എന്നിൽ പെട്ടവനല്ല.' (ബു; മു.)

(2) ഒരാൾ നബിﷺയുടെ അടുക്കൽവന്ന് തനിക്ക് വസ്വിയ്യത്ത് നൽകണം (വേണ്ടപ്പെട്ട ഉപദേശം നൽകണം) എന്നാവശ്യപ്പെട്ടപ്പോൾ അവിടുന്ന് പറഞ്ഞു: 'അല്ലാഹുവിനോട് ഭയഭക്തി കാണിക്കണമെന്ന് ഞാൻ നിന്നോട് വസ്വിയ്യത്ത് ചെയ്യുന്നു. അത് എല്ലാറ്റിന്റെയും തലയാണ്! (പ്രധാനവശമാണ്). നീ 'ജിഹാദും' (സമരം) മുറുകെ പിടിക്കുക. അത് ഇസ്‌ലാമിലെ സന്യാസമാകുന്നു. അല്ലാഹുവിന്റെ ദിക്റും, ക്വുർആൻ പാരായണവും സ്വീകരിക്കുക. അത് ആകാശത്തിൽ നിനക്ക് ജീവസ്സും, ഭൂമിയിൽ നിനക്ക് കീർത്തിയുമാകുന്നു.' (അ.)

സമുദായമദ്ധ്യെ അക്രമമർദ്ദനങ്ങളും, അനീതിയും സർവ്വത്ര നടമാടുകയും, അതിനിടയിൽ മതപരമായ നിർബന്ധകടമകൾപോലും നിർവ്വഹിക്കുവാൻ നിവൃത്തിയില്ലാത്തവിധം സ്ഥിതിഗതികൾ കഠിനമാകുകയും ചെയ്യുന്ന ചുറ്റുപാട് വരുമ്പോൾ, തന്റെ മതപരമായ നിത്യകടമകൾ നിർവ്വഹിക്കുവാൻ സാധിക്കുമാറ് സമൂഹത്തിൽനിന്ന് കഴിവതും അകന്നു നിൽക്കേണ്ടതായി വന്നേക്കും. പക്ഷേ, അത് ഒരു സന്യാസരൂപത്തിലോ, ബ്രഹ്മചാരിയായിക്കൊണ്ടോ അല്ല. കേവലം ഒരു ഹിജ്റഃയായിരിക്കും അത്. അതാണ് നബിﷺ ഒരു ഹദീഥിൽ ഇങ്ങനെ പ്രസ്താവിച്ചത്: 'മുസ്‌ലിമിന്റെ സ്വത്തിൽവെച്ച് ഏറ്റവും ഉത്തമമായത്, കുഴപ്പങ്ങളിൽ നിന്ന് തന്റെ മതവുമായി ഓടിരക്ഷപ്പെടുവാൻവേണ്ടി പർവ്വതങ്ങളുടെ ഉച്ചിയും, മഴപെയ്യുന്ന സ്ഥലങ്ങളും അന്വേഷിച്ചുപോകാവുന്ന ആട്ടിൻപറ്റമായിത്തീരുന്ന കാലം ആസന്നമായേക്കുന്നതാണ്. (ബു.) മരണവേളയിൽ കുറ്റവാളികളായ ആളുകൾ പറയുന്ന ഒഴികഴിവുകൾക്ക് മറുപടിയായി ألم تكن أرض الله واسعة فتهاجروا فيها (അല്ലാഹുവിന്റെ ഭൂമി വിശാലമായിരുന്നില്ലേ, നിങ്ങൾക്ക് അതിൽ ഹിജ്റഃ പോകാമായിരുന്നില്ലേ?) എന്ന് പറയപ്പെടുമെന്ന് സൂ: നിസാഉ് 97 ൽ അല്ലാഹു പറഞ്ഞിരിക്കുന്നതും ഇവിടെ പ്രസ്താവ്യമാകുന്നു.

ഒരു വസ്തുതകൂടി ഇവിടെ ചൂണ്ടിക്കാട്ടുന്നത് സന്ദർഭോചിതമായിരിക്കും. 'പുരോഗമനാശയക്കാ'രെന്ന മൂടുപടം അണിഞ്ഞുകൊണ്ട് ഇസ്‌ലാമിലെ ധാർമിക മൂല്യങ്ങളെ നിഷ്കാസനം ചെയ്യാൻ ആഗ്രഹിക്കുന്ന ആളുകൾ -അന്ധവിശ്വാസങ്ങൾക്കും അനാചാരങ്ങൾക്കും എതിരിൽ ശബ്ദമുയർത്തുന്ന ചില ആളുകൾ തന്നെയും- വിരോധിക്കപ്പെട്ട സന്യാസവൃത്തത്തിൽ ഉൾപ്പെടാത്ത പലതിനെയും അതിൽ ഉൾപ്പെടുത്തിക്കൊണ്ട് സംസാരിക്കുന്നത് ഇക്കാലത്ത് കാണാറുണ്ട്. സുന്നത്ത് നമസ്കാരങ്ങൾ, ദിക്ർ, ദുആ, സ്വലാത്ത്, ക്വുർആൻ പാരായണം, സുന്നത്തുനോമ്പ് ആദിയായ ആരാധനാ കർമങ്ങൾ ആചരിക്കുന്നത്പോലും വിരോധിക്കപ്പെട്ട സന്യാസത്തിൽ ഉൾപ്പെടുത്തിക്കൊണ്ട് അവയെ പരിഹാസ്യമാക്കിത്തള്ളുകയും, അത്തരം കർമങ്ങൾ നിർവ്വഹിക്കുന്നവരെ പഴഞ്ചൻമാരും സന്യാസികളുമായി ചിത്രീകരിക്കുകയും ചെയ്യുക അവരുടെ ഒരു പതിവാണ്. ഇതെല്ലാം സന്യാസമാണെങ്കിൽ, ഇസ്‌ലാമിലെ സന്യാസത്തിന്റെ ഒന്നാമത്തെ മാതൃകാ നേതാവ് മുഹമ്മദ് മുസ്തഫാ തിരുമേനിﷺയും, തുടർന്ന് അവിടുത്തെ സ്വഹാബികൾ തുടങ്ങിയ മുൻഗാമികളുമാണെന്ന് അവർ- അവർക്ക് ഇസ്‌ലാമിന്റെ മനസ്സാക്ഷിയോ സത്യവിശ്വാസമോ ഉണ്ടെ

ങ്കിൽ– അറിഞ്ഞിരിക്കട്ടെ. സന്യാസത്തിന്റെ അനുയായികൾ ഇസ്‌ലാമിന്റെ പേരിൽ വെച്ചുകെട്ടിയ അനീതികൾ കുറച്ചൊന്നുമല്ല. എന്നാൽ, ഇന്നത്തെ ഇത്തരം മതപരിഷ്കർത്താക്കൾ ഇസ്‌ലാമിൽനിന്ന് വെട്ടിക്കുറച്ചുകളയുന്നതിന്റെ കെടുതികൾ അതിലേറെ ആപൽക്കരവും കഠിനതരവുമാകുന്നു.വേദക്കാരിൽ, അതിരുകവിഞ്ഞുപോകാതെയും, തങ്ങളുടെ പ്രവാചകൻമാർ പഠിപ്പിച്ച മാർഗത്തിൽനിന്ന് വ്യതിചലിക്കാതെയും നിലകൊള്ളുന്ന സത്യവിശ്വാസികളെ സംബോധന ചെയ്തുകൊണ്ട് അല്ലാഹു പറയുന്നു:–

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱتَّقُوا۟ ٱللَّهَ وَءَامِنُوا۟ بِرَسُولِهِۦ يُؤْتِكُمْ كِفْلَيْنِ مِن رَّحْمَتِهِۦ وَيَجْعَل لَّكُمْ نُورًا تَمْشُونَ بِهِۦ وَيَغْفِرْ لَكُمْ ۚ وَٱللَّهُ غَفُورٌ رَّحِيمٌ ﴿٢٨﴾

**﴿28﴾ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ; അവന്റെ റസൂലിൽ വിശ്വസിക്കുകയും ചെയ്യുവിൻ; (എന്നാൽ) അവന്റെ കാരുണ്യത്തിൽ നിന്ന് രണ്ട് ഓഹരി അവൻ നിങ്ങൾക്ക് നൽകുന്നതാണ്. നിങ്ങൾക്ക് കൊണ്ടുനടക്കുവാനുള്ള ഒരു പ്രകാശം നിങ്ങൾക്ക് അവൻ ഏർപ്പെടുത്തിത്തരുകയും, നിങ്ങൾക്ക് പൊറുത്തുതരുകയും ചെയ്യും. അല്ലാഹു വളരെ പൊറുക്കുന്നവനാണ്; കരുണാനിധിയാണ്.**

---

**﴿28﴾** يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ഹേ, വിശ്വസിച്ചവരേ ٱتَّقُوا۟ ٱللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَءَامِنُوا۟ വിശ്വസിക്കയും ചെയ്യുവിൻ بِرَسُولِهِۦ അവന്റെ റസൂലിൽ يُؤْتِكُمْ അവൻ നിങ്ങൾക്ക് നൽകും كِفْلَيْنِ രണ്ട് ഓഹരി (പങ്ക്, ഇരട്ടി) مِن رَّحْمَتِهِۦ അവന്റെ കാരുണ്യത്തിൽനിന്ന് وَيَجْعَل لَّكُمْ നിങ്ങൾക്കവൻ ആക്കി (ഏർപ്പെടുത്തി) തരുകയും ചെയ്യും نُورًا ഒരു പ്രകാശം, വെളിച്ചം تَمْشُونَ നിങ്ങൾ(ക്ക്) നടക്കാവുന്ന بِهِۦ അതുമായി, അതുകൊണ്ട് وَيَغْفِرْ لَكُمْ നിങ്ങൾക്കവൻ പൊറുത്തുതരുകയും ചെയ്യും وَٱللَّه അല്ലാഹു غَفُور വളരെ പൊറുക്കുന്നവനാണ് رَّحِيم കരുണാനിധിയാണ്

---

വേദക്കാർ തങ്ങളുടെ മുൻപ്രവാചകൻമാരിൽ വിശ്വസിച്ചിരിക്കുകയും, പിന്നീട് നബി തിരുമേനിﷺയിലും വിശ്വസിക്കുകയും ചെയ്യുന്നപക്ഷം, അവർക്ക് അല്ലാഹുവിങ്കൽ ഇരട്ടിപ്രതിഫലം ലഭിക്കുമെന്നും, തങ്ങളുടെ യഥാർത്ഥ മതസിദ്ധാന്തങ്ങളിൽനിന്ന് അകന്നുകൊണ്ട് അന്ധകാരത്തിൽ മുഴുകിക്കിടക്കുകയായിരുന്ന അവർക്ക് മേലിൽ സൻമാർഗം കണ്ടെത്തുവാനുള്ള വെളിച്ചം– അഥവാ മാർഗദർശനം– സിദ്ധിക്കുമെന്നും, പാപങ്ങൾക്ക് മോചനം ലഭിക്കുമെന്നും അല്ലാഹു വാഗ്ദാനം ചെയ്യുന്നു. 'പ്രകാശം' കൊണ്ടുള്ള ഉദ്ദേശ്യം ഇപ്പറഞ്ഞതിൽനിന്ന് വ്യക്തമായല്ലോ. മുമ്പ് 12 -ാം വചനത്തിൽ പ്രസ്താവിക്കപ്പെട്ടതും പരലോക

ത്തുവെച്ച് സത്യവിശ്വാസികൾക്ക് ലഭിക്കുന്നതുമായ ആ പ്രകാശമാണ് ഇവിടെയും ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതെന്നും അഭിപ്രായമുണ്ട്. ആദ്യം പറഞ്ഞതിനാണ് കൂടുതൽ ന്യായം കാണുന്നത്. الله أعلم

നബിﷺ ഇങ്ങനെ അരുളിച്ചെയ്തിരിക്കുന്നു: 'മൂന്ന് കൂട്ടർക്ക് അവരുടെ പ്രതിഫലം രണ്ടുപ്രാവശ്യം നൽകപ്പെടും. വേദക്കാരിൽപെട്ട മനുഷ്യൻ: അവൻ തന്റെ നബിയിൽ വിശ്വസിച്ചു; എന്നിലും വിശ്വസിച്ചു. അതിനാൽ അവന് രണ്ട് പ്രതിഫലമുണ്ട് . (അന്യന്റെ) ഉടമസ്ഥതയിലുള്ള അടിമയും: അവൻ അല്ലാഹുവിനോടുള്ള കടമയും, അവന്റെ യജമാനൻമാരോടുള്ള കടമയും നിർവ്വഹിച്ചു. അതിനാൽ അവനും രണ്ട് പ്രതിഫലമുണ്ട്. ഒരു മനുഷ്യനും: അവൻ തന്റെ അടിമസ്ത്രീക്ക് ശിക്ഷണം നൽകുക (മര്യാദ ശീലിപ്പിക്കുക)യും അത് നന്നായി ചെയ്യുകയും ചെയ്തു; പിന്നീട് അവൻ അവളെ വിവാഹം കഴിച്ചു. അതിനാൽ അവനും രണ്ട് പ്രതിഫലമുണ്ട്.' (ബു; മു.)

لِّئَلَّا يَعْلَمَ أَهْلُ ٱلْكِتَـٰبِ أَلَّا يَقْدِرُونَ عَلَىٰ شَىْءٍ مِّن فَضْلِ ٱللَّهِ ۙ وَأَنَّ ٱلْفَضْلَ بِيَدِ ٱللَّهِ يُؤْتِيهِ مَن يَشَآءُ ۚ وَٱللَّهُ ذُو ٱلْفَضْلِ ٱلْعَظِيمِ ﴿٢٩﴾

**﴾29﴿ തങ്ങൾക്ക് അല്ലാഹുവിന്റെ അനുഗ്രഹത്തിൽനിന്ന് യാതൊന്നിനും കഴിയുന്നതല്ലെന്ന് വേദക്കാർ അറിയേണ്ടതിന് വേണ്ടിയത്രെ (അത്); അനുഗ്രഹം അല്ലാഹുവിന്റെ കയ്യിലാണ് -അവൻ ഉദ്ദേശിക്കുന്നവർക്ക് അതവൻ നൽകും- എന്നും (അറിയുവാൻ വേണ്ടി). അല്ലാഹു മഹത്തായ അനുഗ്രഹമുള്ളവനാകുന്നു.**

---

﴾29﴿ لِّئَلَّا يَعْلَمَ അറിയേണ്ടതിനുവേണ്ടി أَهْلُ ٱلْكِتَـٰبِ വേദക്കാർ أَلَّا يَقْدِرُونَ അവർക്ക് കഴിയുകയില്ലെന്ന് عَلَىٰ شَىْءٍ യാതൊന്നിനും مِّن فَضْلِ ٱللَّهِ അല്ലാഹുവിന്റെ ദയവിൽ (അനുഗ്രഹത്തിൽ)നിന്ന് وَأَنَّ ٱلْفَضْلَ ദയവ് (അനുഗ്രഹം) ആകുന്നു എന്നും بِيَدِ ٱللَّهِ അല്ലാഹുവിന്റെ കയ്യിൽ يُؤْتِيهِ അതവൻ നൽകും مَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവർക്ക് وَٱللَّهُ അല്ലാഹു ذُو ٱلْفَضْلِ ദയവ് (അനുഗ്രഹം) ഉള്ളവനാണ് ٱلْعَظِيمِ മഹത്തായ, വമ്പിച്ച

---

തങ്ങൾ ഏതൊരു പ്രവാചകന്റെ അനുയായികളാണോ ആ പ്രവാചകൻ മാത്രമേ സത്യപ്രവാചകനായുള്ളൂ. തങ്ങൾ സ്വീകരിച്ച മാർഗം മാത്രമേ അല്ലാഹുവിങ്കൽ സ്വീകാര്യമായുള്ളൂ. സ്വർഗം തങ്ങൾക്ക് മാത്രമേ ലഭിക്കുകയുള്ളൂ. എന്നൊക്കെയായിരുന്നു വേദക്കാരുടെ വാദങ്ങൾ. പ്രസ്തുത വാദങ്ങളുടെ ഖണ്ഡനം അടങ്ങുന്നതാണ് ഈ വചനം. മുഹമ്മദ് തിരുമേനിﷺയിൽ വിശ്വസിക്കുന്നവർക്ക് മേൽ വിവരിച്ചത് പോലെയുള്ള അനുഗ്രഹങ്ങൾ ലഭിക്കുമെന്നും, അദ്ദേഹത്തിൽ വിശ്വസിക്കാത്തവർ- അവർ മുൻപ്രവാചകൻമാരിൽ വിശ്വസിച്ചിട്ടുണ്ടെങ്കിലും ശരി- അവി

ശ്വാസികളായിരിക്കുമെന്നും നിശ്ചയിച്ചതിൽ അടങ്ങിയ തത്വം വേദക്കാരെ അത് മന സ്സിലാക്കുകയും ചെയ്യുന്നു. അല്ലാഹുവിന്റെ അനുഗ്രഹം ലഭിക്കുക എന്നത് ഒരു കൂട്ടർക്കുള്ള കുത്തകയൊന്നുമല്ല. അത് അല്ലാഹുവിന്റെ സ്വന്തം അധികാരത്തിൽപെ ട്ടതാണ്; അവൻ ഉദ്ദേശിച്ചവർക്ക് അവനത് നൽകും; പ്രവാചകത്വം നൽകേണ്ടത് ആർക്കെല്ലാമാണെന്നും, അനുഗ്രഹം നൽകേണ്ടത് ആർക്കെല്ലാമാണെന്നുമുള്ള കാര്യം അവൻ കണക്കാക്കുന്നതാണ്. അവനാകട്ടെ, വമ്പിച്ച അനുഗ്രഹശാലിയുമാ കുന്നു. ഇതാണ് ആ തത്വം. ഇതവർ അറിഞ്ഞിരിക്കുവാനാണ് ഇത് (28 -ാം വചന ത്തിലെ ഉള്ളടക്കം) അവരെ അറിയിക്കുന്നത് എന്ന് സാരം.

لئلا يعلم ('ലി- അൽ- ലാ- യഅ്‌ലമ) എന്ന വാക്കിനാണ് 'അറിയേണ്ടതി നുവേണ്ടി' എന്ന് നാം അർത്ഥം കല്പിച്ചിരിക്കുന്നത്. لا (ലാ) എന്ന നിഷേധ ത്തിന്റെ അവ്യയത്തിന് കഴിഞ്ഞ അദ്ധ്യായം 75 -ാം വചനത്തിൽ കണ്ടതുപോ ലെ- പ്രത്യേകിച്ച് അർത്ഥമൊന്നുമില്ല. ഒരു വാചകത്തിലെ ആശയത്തിൽ അസ്പ ഷ്ടമായ വല്ല നിഷേധവും അടങ്ങിയിരിക്കുമ്പോൾ, ആ വാചകത്തിൽ ഇങ്ങനെ ഒരു 'ലാ കൊണ്ടുവരപ്പെടുന്ന സമ്പ്രദായം അറബികളിൽ പതിവുണ്ട്. ഇതിന് ക്വുർആനിൽ വേറെയും ഉദാഹരണങ്ങളുണ്ട്. അവയിൽ ഒന്നാണ് (7 : 12ൽ) ما منعك أن لا تسجد എന്ന വാക്യം. 'സുജൂദ് ചെയ്യാതിരിക്കുന്നതിന് നിനക്ക് മുടക്കു ണ്ടാക്കിയത് എന്താണ് എന്നായിരിക്കും ഇതിന് വാക്കർത്ഥം വരുക. പക്ഷേ, ഉദ്ദേശ്യം അതല്ല.' 'സുജൂദ് ചെയ്യുന്നതിന് നിനക്ക് മുടക്കുണ്ടാക്കിയത് എന്താണ്' എന്നാകുന്നു. അതുപോലെത്തന്നെയാണ് ഇവിടെയും. 'ലാ' കൂടാതെയും (ليعلم എന്ന്) ഇവിടെ വായിക്കപ്പെട്ടിട്ടുണ്ടെന്നുള്ളതും പ്രസ്താവ്യമാകുന്നു. ചുരുക്കം ചില വ്യാഖ്യാതാക്കൾ 'ലാ'യുടെ നിഷേധാർത്ഥം പരിഗണിച്ചുകൊണ്ടുതന്നെ ഇങ്ങനെയുള്ള സ്ഥലങ്ങളിൽ വ്യാഖ്യാനിച്ചൊപ്പിക്കുവാൻ സാഹസപ്പെട്ട് കാണാ റുണ്ട്. പക്ഷേ, ഭാഷാസാഹിത്യത്തിൽ സ്വീകരിക്കപ്പെടാറുള്ള ഒരു ശൈലിയാ ണിത്, എന്നിരിക്കെ, ആ സാഹസത്തിന് പിന്നെ ബുദ്ധിമുട്ടേണ്ടുന്ന ആവശ്യമില്ല ല്ലോ. والله أعلم

ولله الحمد وله المنة والفضل

വ്യാഖ്യാനക്കുറിപ്പ്:-

## 'ക്വദ്വാ- ക്വദ്ർ' (القضاء والقدر)

### അഥവാ

# അല്ലാഹുവിന്റെ വിധിവ്യവസ്ഥകൾ

അല്ലാഹു സർവ്വജ്ഞനും സർവ്വശക്തനുമാണ്. ചെറുപ്പവലുപ്പമോ, സ്ഥലകാലമോ വ്യത്യാസമില്ലാതെ സകലകാര്യങ്ങളും, സകലവസ്തുക്കളും- ഓരോന്നും ഇന്നിന്നപ്രകാരത്തിലാണെന്ന്- അവൻ അറിയുന്നു. അവന്റെ അറിവിൽ പെടാത്തതോ, അറിവിൽനിന്ന് അൽപമെങ്കിലും വ്യത്യസ്തമായതോ ഒന്നും തന്നെയില്ല. നമ്മുടെ അറിവുപോലെ അപ്പപ്പോൾ ലഭിച്ചുകൊണ്ടിരിക്കുന്ന അറിവല്ല അല്ലാഹുവിന്റേത്. അവന്റെ ഇതരഗുണങ്ങളെപ്പോലെ അവന്റെ അറിവും അനാദിയും അനന്തവുമാകുന്നു. എന്നിങ്ങനെയുള്ള ഇസ്‌ലാമിലെ മൗലിക വിശ്വാസ തത്വങ്ങൾ സ്വീകരിക്കുന്ന ഏതൊരാൾക്കും അല്ലാഹുവിന്റെ വിധിവ്യവസ്ഥയാകുന്ന 'ക്വദ്വാക്വദ്റി'ലും വിശ്വസിക്കാതിരിക്കുവാൻ നിവൃത്തിയില്ല. മതദൃഷ്ട്യാ ഒഴിച്ചുകൂടാത്ത കടമയുമാണത്. ക്വുർആനും ഹദീഥും സ്പഷ്ടമായ ഭാഷയിൽ അതിനെപ്പറ്റി ധാരാളം പ്രതിപാദിച്ചിട്ടുമുണ്ട്. മുസ്‌ലിംസമുദായം പൊതുവിലും, ഇതരമതക്കാരിൽ ഏതാനുംഭാഗവും ക്വദ്വാക്വദ്റിൽ വിശ്വസിക്കുന്നവരുമാകുന്നു.

ക്വദ്റിലുള്ള വിശ്വാസം യുക്തിക്ക് യോജിക്കാത്തതാണെന്ന് വാദിച്ചുകൊണ്ട് അതിനെ നിഷേധിക്കുന്ന ഒരു ചെറിയ വിഭാഗം ആളുകൾ മുസ്‌ലിംകളിലുണ്ട്. മതവിശ്വാസത്തിൽ അധിഷ്ഠിതമല്ലാത്ത പ്രാചീന തത്വശാസ്ത്ര സിദ്ധാന്തങ്ങളിൽ നിന്നാണ് വാസ്തവത്തിൽ ഈ നിഷേധത്തിന്റെ ഉത്ഭവം. എല്ലാതരം പിഴച്ച വിശ്വാസങ്ങൾക്കും ആദർശങ്ങൾക്കും അനുയായികൾ വർദ്ധിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്ത് ആ പഴഞ്ചൻ വാദത്തിനും പുതിയ അനുയായികൾ ഉണ്ടാകുന്നത് സ്വാഭാവികമാണല്ലോ. ആയിരത്തിമുന്നൂറിൽപരം കൊല്ലങ്ങൾക്ക്മുമ്പ് ഇവരുടെ മുൻഗാമികൾ വാദിച്ചിരുന്ന അതേ വാദങ്ങളും, അവർ പറഞ്ഞിരുന്ന അതേ ന്യായങ്ങളും, അവർ സ്വീകരിച്ച അടവുകളുംതന്നെയാണ്- കാലത്തിനൊത്ത ആ ശൈലികൾ ഒഴിവാക്കിയാൽ- ഇന്ന് ഇവരും സ്വീകരിച്ചുകാണുന്നത്. തങ്ങളുടെ വാദഗതികൾക്ക് യോജിക്കാത്ത ക്വുർആൻ വാക്യങ്ങളെ ദുർവ്യാഖ്യാനം ചെയ്തൊപ്പിക്കുക, തങ്ങൾക്ക് അനുകൂലമല്ലാത്ത ഹദീഥുകളെ പരിഹാസപൂർവ്വം തള്ളിക്കളയുക, തങ്ങളോട് അഭിപ്രായത്തിൽ യോജിക്കാത്തവരെ വിഡ്ഢികളാക്കുക, അനിസ്‌ലാമിക ചിന്താഗതികൾക്ക് ഇസ്‌ലാമിന്റെ ഛായ

നൽകുക, ഇസ്ലാമിന്റെ സാക്ഷാൽ ഗുണകാംക്ഷികൾ തങ്ങളാണെന്ന് ഘോഷിക്കുക, ഇല്ലാത്ത ആശയക്കുഴപ്പങ്ങൾ സൃഷ്ടിച്ചുണ്ടാക്കി അതിന് പരിഹാരം തങ്ങളുടെ വാദത്തിലാണുള്ളതെന്ന് സമർത്ഥിക്കുക മുതലായവ അവരുടെ പതിവത്രെ.

ബുദ്ധിയുടെ ഖണ്ഡിതമായ ഏതെങ്കിലും വിധിക്ക് എതിരായതോ, ബുദ്ധിപരമായ തെളിവുകളാൽ അസംഭവ്യമെന്ന് തീരുമാനിക്കപ്പെടാവുന്നതോ ആയ ഒന്നുംതന്നെ അല്ലാഹുവിന്റെ വചനത്തിലോ, നബി ﷺയുടെ വചനത്തിലോ ഉണ്ടായിരിക്കയില്ലെന്ന് തീർത്ത് പറയാം. പക്ഷേ, മനുഷ്യബുദ്ധി അതിന്റെ സ്വന്തം നിലക്ക് വിഭാവനം ചെയ്യുന്ന ആശയങ്ങൾക്കോ നിഗമനങ്ങൾക്കോ അനുസരിച്ചുമാത്രമേ മതപ്രമാണങ്ങൾ ഉണ്ടായിരിക്കാവൂ എന്നില്ല. നമ്മുടെ ബുദ്ധിക്കും യുക്തിക്കും യോജിച്ചതായിത്തോന്നുന്ന എല്ലാ തത്വങ്ങളും, സിദ്ധാന്തങ്ങളും സാക്ഷാൽ യാഥാർത്ഥ്യങ്ങളായിരിക്കുമെന്ന് കരുതുന്നതും അബദ്ധമാകുന്നു. ബുദ്ധിപരമായ തെളിവുകൾകൊണ്ടോ, യുക്തിന്യായങ്ങൾ മുഖേനയോ എത്തിച്ചേരുവാൻ സാധ്യമല്ലാത്ത എത്രയോ യാഥാർത്ഥ്യങ്ങളും തത്വസിദ്ധാന്തങ്ങളും നിലവിലുള്ളത്കൊണ്ട്തന്നെയാണ്, വേദങ്ങളുടെയും പ്രവാചകൻമാരുടെയും ആവശ്യം നേരിട്ടിരിക്കുന്നതും. എന്നിരിക്കെ വേദപ്രമാണങ്ങളുടെയും, പ്രവാചകവചനങ്ങളുടെയും വ്യക്തമായ പ്രസ്താവനകൾക്ക് മുമ്പിൽ യാതൊരു യുക്തിവാദത്തിനും സ്ഥാനമില്ല. അപ്പോൾ, ക്വുർആന്റെയും ഹദീഥിന്റെയും നേർക്കുനേരെയുള്ള നിരവധി പ്രസ്താവനകളാൽ സ്പഷ്ടമായി അറിയപ്പെടുന്ന ഏതൊരു കാര്യവും യുക്തിരാഹിത്യത്തിന്റെ മേൽവിലാസത്തിൽ നിഷേധിച്ചു തള്ളുന്നതും അവ രണ്ടിലും വിശ്വസിക്കുന്ന ഒരു മുസ്ലിമിന് ഒരിക്കലും യോജിച്ചതല്ല; പാടുള്ളതുമല്ല. യുക്തിവാദങ്ങളെ മതപ്രമാണങ്ങളുടെ ഉരക്കല്ലിൽ മാറ്റുരച്ചുനോക്കുന്നതിന് പകരം, മതപ്രമാണങ്ങളെ യുക്തിന്യായങ്ങളുടെ ഉരക്കല്ലിൽ ഉരച്ചുനോക്കി വിലയിരുത്തുന്നതാണ് എക്കാലത്തും ധാർമികാരാജകത്വത്തിന് പ്രധാനകാരണമാകുന്നത്. ദൈവത്തിനും, മതത്തിനും, മാനുഷികമൂല്യങ്ങൾക്കും എതിരിൽ പടയെടുക്കുന്നവരുടെയെല്ലാം ആയുധം യുക്തിവാദം തന്നെ. പക്ഷേ, കാലത്തിനൊത്ത് വേഷം മാറും എന്ന് മാത്രം.

മനുഷ്യന്റെ പ്രവൃത്തികളടക്കം ലോകത്ത് നടക്കുന്ന സർവ്വകാര്യങ്ങളും, മൊത്തമായും വിശദമായും അല്ലാഹു അറിയുന്നു;ഇന്നിന്ന സംഭവം ഇന്നിന്നപ്രകാരത്തിലായിരിക്കുമെന്ന നിർണയവും വ്യവസ്ഥയും അവന്റെ പക്കലുണ്ട്. അതിനെതിരായി യാതൊന്നും സംഭവിക്കുകയില്ല; എന്ത്– എങ്ങനെ– എപ്പോൾ വേണമെന്ന് അവൻ ഉദ്ദേശിക്കുന്നുവോ അത് അങ്ങനെ അപ്പോൾ സംഭവിക്കുന്നു; അവൻ അറിയാതെയോ ഉദ്ദേശിക്കാതെയോ യാതൊന്നും സംഭവിക്കുകയില്ല. ഈ വിധമുള്ള വിശ്വാസമാണ് ക്വദ്റിലുള്ള വിശ്വാസംകൊണ്ടുദ്ദേശ്യം. അങ്ങനെയാണെങ്കിൽ, മനുഷ്യൻ എന്തിന് പ്രവർത്തിക്കണം? അവന്റെ പ്രവർത്തനം കൂടാതെത്തന്നെ അല്ലാഹുവിന്റെ ഉദ്ദേശ്യമനുസരിച്ച് കാര്യങ്ങൾ അങ്ങ് നടന്നുകൊ

ള്ളുമല്ലോ?. മനുഷ്യന്റെ ഉദ്ദേശ്യങ്ങളിലും പ്രവർത്തനങ്ങളിലും നിരുപാധികമായ സ്വാതന്ത്ര്യവും കഴിവും അവനില്ലെങ്കിൽ– അഥവാ അല്ലാഹുവിന്റെ ഉദ്ദേശ്യമനുസരിച്ചാണ് എല്ലാം നടക്കുന്നതെങ്കിൽ– മതപരമായ വിധിവിലക്കുകൾ മുഖേന മനുഷ്യൻ ശാസിക്കപ്പെട്ടിരിക്കുന്നത് എന്തിനാണ്? എന്നിങ്ങനെയുള്ള ആശയക്കുഴപ്പങ്ങൾ പലതും ക്വദ്റിന്റെ നിഷേധികൾ പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നു.

ഹിജ്റഃ ആദ്യനൂറ്റാണ്ടിൽതന്നെ, ക്വദ്റിന്റെ വിഷയത്തിൽ പരസ്പരവിരുദ്ധമായ രണ്ട് ആശയഗതിക്കാർ ഉടലെടുത്തു.

(1) മനുഷ്യന് യാതൊന്നിനും യാതൊരുവിധ സ്വാതന്ത്ര്യമോ കഴിവോ ഇല്ല. കേവലം കാറ്റിൽപെട്ട ഇലപോലെ അല്ലാഹുവിന്റെ ഉദ്ദേശ്യത്തിനും കഴിവിനും മുമ്പിൽ അവൻ ഒരു പാവമാത്രമാണ് എന്ന് ഒരു കക്ഷി വാദിച്ചു. ഇവർ 'ജബ്രിയ്യ'ഃ (മനുഷ്യൻ നിർബന്ധത്തിന് വിധേയനാണെന്ന് വാദിക്കുന്ന കക്ഷി =الجبرية) എന്ന പേരിൽ അറിയപ്പെടുന്നു. ഈ കക്ഷി ക്രമേണ ക്ഷയോൻമുഖമായിട്ടുണ്ടെന്ന് പറയാം.

(2) മനുഷ്യൻ അവന്റെ ഉദ്ദേശ്യത്തിലും പ്രവർത്തനത്തിലും പരിപൂർണ സ്വതന്ത്രനാണ്; എല്ലാം അവന്റെ ഹിതമനുസരിച്ച് നടക്കുന്നു. അവന്റെ പ്രവർത്തനം അവന്റെ സൃഷ്ടി തന്നെയാണ്; അതിൽ അല്ലാഹുവിന്റെ ഉദ്ദേശ്യത്തിനോ, പ്രവർത്തനത്തിനോ പങ്കില്ല. എന്നൊക്കെ മറ്റൊരു കക്ഷി വാദിച്ചു. ഈ കക്ഷി 'ക്വദ്രിയ്യഃ' (മനുഷ്യന്റെ പ്രവർത്തനം അവന്റെ കഴിവുകൊണ്ടാണെന്ന് വാദിക്കുന്ന കക്ഷി= القدرية) എന്ന പേരിലും അറിയപ്പെടുന്നു. 'മുഅ്തസിലഃ' (المعتزلة) വിഭാഗത്തിൽ നിന്നാണ് ഈ കക്ഷി ജന്മമെടുത്തിരിക്കുന്നത്. പരലോകത്ത് വെച്ചും അല്ലാഹുവിനെ കാൺമാൻ സാധ്യമല്ല എന്നും; സ്വർഗനരകങ്ങൾ, കർമങ്ങളെ തൂക്കിക്കണക്കാക്കൽ, ഇബ്ലീസ് എന്നിങ്ങനെയുള്ള പലതും യാഥാർത്ഥ്യങ്ങളല്ല എന്നും, അവ കേവലം ചില ഉപമാലങ്കാരങ്ങൾ മാത്രമാണെന്നും മറ്റും വാദിക്കുന്നവരും ഈ വിഭാഗത്തിലുണ്ട്. അതത് കാലത്തിനും കാലക്കാർക്കും അനുസരിച്ചുള്ള യുക്തിന്യായങ്ങൾതന്നെയാണ് എല്ലാവർക്കും കൊണ്ടുവരാനുള്ള തെളിവ്.

രണ്ടാമത്തെ കക്ഷിയായ ക്വദ്രിയ്യഃത്തിന്റെ പ്രധാന വാദങ്ങളെക്കുറിച്ച് മാത്രമാണ് നാമിവിടെ സംസാരിക്കുന്നത്. ഓരോ കാലത്തായി ചില പുത്തൻ തത്വങ്ങളും വാദഗതികളും ആവിഷ്കരിക്കുവാനും, ചിലത് ഉപേക്ഷിക്കുവാനും ഇവർ നിർബന്ധിതരായിട്ടുണ്ട്. അവയിൽ ചിലതെല്ലാം കാലഹരണപ്പെട്ട് പോയെങ്കിലും കുറേയെല്ലാം ഇന്നും അവശേഷിക്കുന്നു. എല്ലാം തുറന്നുപറയുവാൻ ഇവർ സങ്കോചപ്പെടുകയാണ്. 'ലോകത്ത് ഓരോ സംഭവവും സംഭവിക്കുമ്പോൾ മാത്രമേ അല്ലാഹു അറിയുകയുള്ളൂ. അതിനുമുമ്പ് അതിനെപ്പറ്റി അവൻ ഒന്നും അറിയുകയില്ല; അല്ലാഹുവിന് കാര്യങ്ങളെക്കുറിച്ച് മൊത്തത്തിലുള്ള അറിവേ ഉള്ളൂ. എല്ലാ

റ്റിനെക്കുറിച്ചും വിശദമായി അറിഞ്ഞുകൂടാ; ലോകകാര്യങ്ങൾക്ക് ചില പൊതുവായ പരിപാടികളും കാര്യകാരണബന്ധങ്ങളും അവൻ ഏർപ്പെടുത്തിവെച്ചിട്ടുണ്ട്; അതനുസരിച്ച് മനുഷ്യന്റെ പ്രവർത്തനങ്ങൾ തുടങ്ങിയ എല്ലാ കാര്യങ്ങളും സ്വയമേവ നീങ്ങിക്കൊണ്ടിരിക്കുകയാണ്; മനുഷ്യന്റെ കർമങ്ങളെല്ലാം അവന്റെ സ്വന്തം കഴിവും സൃഷ്ടിയുമാണ്. അല്ലാഹുവിന്റെ ഉദ്ദേശ്യമോ പ്രവർത്തനമോ അതിനാവശ്യമില്ല; നല്ലതിന്റെ മാത്രം സ്രഷ്ടാവാണ് അല്ലാഹു; ചീത്തയായതൊന്നും അവന്റെ സൃഷ്ടിയല്ല; ചീത്തയായതിന്റെ സ്രഷ്ടാവ് പിശാചോ മനുഷ്യനോ ആയിരിക്കും; നന്മമാത്രം സൃഷ്ടിക്കൽ അല്ലാഹുവിന്റെ നിർബന്ധമാണ്.........' ഇത്യാദി വാദങ്ങളെല്ലാം അക്കൂട്ടത്തിൽ ഉൾപ്പെട്ടതാകുന്നു. تعال الله عن ذلك كله علوا كبيرا (അല്ലാഹു അതിൽനിന്നെല്ലാം തന്നെ അത്യുന്നതനത്രെ.)

മേൽപറഞ്ഞ രണ്ട് കക്ഷികൾക്കും ഇടയിലാണ് വാസ്തവം സ്ഥിതിചെയ്യുന്നത്. സ്വഹാബത്തും താബിഉകളും അടക്കമുള്ള മുൻഗാമികൾ മുഴുവനും, പിൽക്കാലക്കാരായ മുസ്‌ലിംകൾ ബഹുഭൂരിഭാഗവും ഈ മദ്ധ്യഗതിക്കാരാകുന്നു. മനുഷ്യന് അവന്റെ ഇച്ഛയും ഉദ്ദേശ്യവും അനുസരിച്ച് പ്രവർത്തിക്കുവാനുള്ള സ്വാതന്ത്ര്യവും സാഹചര്യങ്ങളും നൽകപ്പെട്ടിട്ടുണ്ടെന്നും, അതോടൊപ്പംതന്നെ അല്ലാഹുവിന്റെ ഉദ്ദേശ്യത്തിനും നിശ്ചയത്തിനും അതിൽ പ്രായോഗികമായ പങ്കുണ്ടെന്നുമാണ് അവരുടെ വിശ്വാസം. അനേകം ക്വുർആൻ വചനങ്ങളും നബിവചനങ്ങളും അവർക്ക് തെളിവുകളായുണ്ട് താനും. ഇവയ്ക്ക് പുറമെ, ബുദ്ധിപരമായ പല തെളിവുകളോടുംകൂടി പല മഹാന്മാരും അതിനെ സ്ഥാപിച്ചുകൊണ്ടും, അതിന്റെ അനിവാര്യത തെളിയിച്ചുകൊണ്ടും ഗ്രന്ഥങ്ങൾ രചിച്ചിട്ടുമുണ്ട്. പക്ഷേ, തൽപരകക്ഷികൾ അല്ലാഹുവിന് കൽപിക്കേണ്ടുന്ന മഹത്വങ്ങളും, പ്രത്യേകതകളും കൽപിക്കുന്നതിന് പകരം, മനുഷ്യനും മനുഷ്യന്റെ യുക്തിവീക്ഷണത്തിനും അളവിൽ കവിഞ്ഞ സ്ഥാനം കൽപിക്കുകയാണ് ചെയ്തിരിക്കുന്നത്. وما قدر الله حق قدره (അവർ അല്ലാഹുവിനെ കണക്കാക്കേണ്ടുന്ന പ്രകാരം കണക്കാക്കിയില്ല.)

ഈ വിഷയത്തിൽ ക്വുർആന്റെയും ഹദീഥിന്റെയും നേർക്കുനേരെയുള്ള പ്രസ്താവനകൾ എന്താണ് നമുക്ക് മനസ്സിലാക്കിത്തരുന്നത്? അതിൽ ബുദ്ധിയുടെ ഖണ്ഡിതമായ ഏതെങ്കിലും വിധിക്ക് വിപരീതമായി വല്ലതും ഉണ്ടോ? ക്വദ്റിന്റെ നിഷേധം യുക്തിയുടെ അടിസ്ഥാനത്തിൽതന്നെ അനിവാര്യമാണോ? എന്നൊക്കെ ഒരു സാമാന്യവീക്ഷണം നടത്തുകയാണ് ഈ കുറിപ്പിന്റെ ഉദ്ദേശ്യം. ക്വുർആന്റെയും നബിവചനങ്ങളുടെയും വ്യക്തമായ താൽപര്യങ്ങളെ നിരുപാധികം അംഗീകരിക്കുവാൻ തയ്യാറാകുകയും , അതിനെതിരായ ചിന്താഗതികളെ അതിനനുസരിച്ച് രൂപപ്പെടുത്തുവാൻ വൈമനസ്യം തോന്നാതിരിക്കുകയും ചെയ്യത്തക്കവണ്ണം നിഷ്കളങ്കമായ സത്യവിശ്വാസം ഹൃദയത്തിൽ സ്ഥലംപിടിച്ചിട്ടുള്ളവർക്ക് നിശ്ചയമായും ഈ കുറിപ്പ് ഉപകാരപ്പെട്ടേക്കും.
إن شاء الله وهو الموفق للصواب

# ചില പദങ്ങളും, അവയുടെ ഉപയോഗങ്ങളും

വിഷയത്തിൽ പ്രവേശിക്കുംമുമ്പ് താഴെ കാണുന്ന അറബിവാക്കുകളുടെ അർത്ഥങ്ങളും പ്രയോഗങ്ങളും മനസ്സിലാക്കുന്നത് വസ്തുനിഷ്ഠമായി കാര്യം ഗ്രഹിക്കുവാൻ സഹായകമായിരിക്കും. ഒരു ഭാഷയിലെ വാക്കുകൾ മറ്റൊരു ഭാഷയിലേക്ക് വിവർത്തനം ചെയ്യുമ്പോൾ- ക്വുർആൻ പ്രത്യേകിച്ചും- മൂലവാക്കുകളോട് എപ്പോഴും എല്ലാനിലക്കും കിടനിൽക്കുന്ന പര്യായപദങ്ങൾ വിവർത്തന ഭാഷയിൽ കണ്ടെത്തുവാൻ സാധിച്ചെന്ന് വരികയില്ല. മൂലഭാഷയിൽ വിവിധരംഗങ്ങളിൽ ഉപയോഗിക്കപ്പെടുന്ന ഒരു വാക്കിന് അവിടങ്ങളിലെല്ലാം ഒരേവാക്കിൽ തർജ്ജമ നൽകുവാൻ ഗ്രന്ഥകർത്താക്കൾക്കും സാഹിത്യകാരൻമാർക്കും സാധിക്കാതെ വരുന്നതും, സന്ദർഭമനുസരിച്ച് കൂടുതൽ അനുയോജ്യമായ പദങ്ങൾ ഉപയോഗിക്കേണ്ടിവരുന്നതും അത്കൊണ്ടാണ്. അറബിഭാഷയിൽ അൽപമൊക്കെ പരിചയമുള്ളവർക്ക് താഴെ കാണുന്ന വിവരണം കൂടുതൽ പ്രയോജനകരമായിത്തീരുമെന്നുള്ളതിൽ സംശയമില്ല.

## اَلْقَدْرُ ، اَلْقَدَرُ ، اَلتَّقْدِيرُ (ക്വദ്ർ, ക്വദർ, തക്ദീർ)

'ക്വദർ' എന്ന വാക്കിന് പ്രസിദ്ധ അറബി- നിഘണ്ടുവായ 'ക്വാമൂസി' (القاموس)ൽ القضاء والحكم ومبلغ الشيء (തീരുമാനം, വിധി, ഒരു വസ്തുവിന്റെ തുക- അഥവാ ആകെ അളവ്) എന്നാണ് അർത്ഥം കൊടുത്തിട്ടുള്ളത്. 'ക്വദ്റി'നാകട്ടെ, പല അർത്ഥങ്ങളും അതിൽ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. 'ധനം, കഴിവ്, ശക്തി, കുടുസ്സാക്കുക, കണക്കാക്കുക, നിർണയിക്കുക, മഹത്വപ്പെടുത്തുക, ചിട്ടപ്പെടുത്തുക, വേവിക്കുക' എന്നും മറ്റും. ആധുനിക നിഘണ്ടുവായ 'മുൻജിദി' (المنجد)ൽ 'ക്വദ്റി'ന്റെ അർത്ഥങ്ങളിൽ ما يقدر الله من القضاء ويحكم به , تعلق الإرادة بالأشياء في اوقاتها (അല്ലാഹു കണക്കാക്കുന്നതും വിധിക്കുന്നതുമായ തീരുമാനം, വസ്തുക്കളോട് തക്ക സമയങ്ങളിൽ അല്ലാഹുവിന്റെ ഉദ്ദേശ്യം ബന്ധപ്പെടൽ) എന്ന്കൂടി അർത്ഥം കൊടുത്തുകാണാം.

ക്വുർആന്റെ പ്രത്യേക നിഘണ്ടുവായ 'അൽ മുഫ്റദാത്തി' (المفردات)ൽ ഇമാം റാഗിബ് ഈ ധാതുക്കളെപ്പറ്റി കുറെ അധികം വിവരിച്ചിരിക്കുന്നു. അതിലെ ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കാം:

(1) القدر والتقدير تبيين كمية الشيئ (ഒരു വസ്തു എത്രയാണെന്നുള്ള അളവ് വിവരിക്കലാണ് 'ക്വദ്റും', 'തക്ദീറും'.) പിന്നീട് 'ക്വദറ, ക്വദ്ദറ' (قَدَرَ ، قَدَّرَ) എന്നീ ക്രിയാരൂപങ്ങൾക്ക് 'കഴിവ് നൽകി' എന്ന് അർത്ഥം പറഞ്ഞശേഷം അദ്ദേഹം ഇങ്ങനെപ്രസ്താവിക്കുന്നു: فتقدير الله للاشياء على وجهين احدهما باعطاء القدرة الثاني بان يجعلها

على مقدارمخصوص ووجه مخصوص حسبما اقتضت– (എന്നാൽ, അല്ലാഹു കാര്യങ്ങളെ 'തക്ദീർ' ചെയ്യുക- അഥവാ 'ഖദ്റാ'ക്കുക- എന്നത് രണ്ട് പ്രകാരത്തിലുണ്ട്. ഒന്ന് അതിന് കഴിവ് നൽകുന്നത് മുഖേനയും, മറ്റേത് അവന്റെ യുക്തിക്കനുസരിച്ചവിധം ഒരു പ്രത്യേക തോതിലും ഒരു പ്രത്യേക രീതിയിലും അങ്ങനെ ആക്കുന്നത് മുഖേനയും.)

'തക്ദീർ' ഈ രണ്ട് പ്രകാരത്തിലായിത്തീരുവാനുള്ള പശ്ചാത്തലവും ഇമാംറാഗിബ് വിവരിച്ചിരിക്കുന്നു, അതിന്റെ ചുരുക്കം ഇതാണ്: അല്ലാഹുവിന്റെ പ്രവൃത്തി രണ്ട് വിധത്തിലാണുള്ളത്. ഒന്ന്: അല്ലാഹു ഉദ്ദേശിച്ച കാലത്തോളം യാതൊരു ഭേദഗതിയും കൂടാതെ സ്ഥിരമായ അസ്തിത്വം നൽകിക്കൊണ്ട് സൃഷ്ടിക്കുക. ഉദാഹരണം: ആകാശങ്ങളും അതിലെ വസ്തുക്കളും. രണ്ടാമത്തേത്: മൂല വസ്തുക്കളെ സൃഷ്ടിക്കുകയും, അവൻ നിശ്ചയിച്ച വ്യവസ്ഥയനുസരിച്ച് മാത്രം. അതിൽ നിന്ന് ജന്യങ്ങളായ അംശങ്ങൾ (അഥവാ ശാഖകൾ) ഉണ്ടായിത്തീരുവാനുള്ള ശക്തി അതിൽ ഏർപ്പെടുത്തുകയും ചെയ്യുക. ഉദാഹരണം: ഈത്തക്കുരുവിൽ നിന്ന് ഈത്തപ്പനയും, മനുഷ്യ ബീജത്തിൽ നിന്ന് മനുഷ്യനും ഉണ്ടാകുന്നതുപോലെയുള്ള കാര്യങ്ങൾ *(*)*

തുടർന്നുകൊണ്ട് റാഗിബ് (റ) തക്ദീറിനെ ഒന്നുകൂടി വിശദീകരിച്ചു ഇങ്ങനെ പറയുന്നു: .

فتقدير الله على وجهين أحدهما بالحكم منه أن يكون كذا أو لا يكون كذا اما على سبيل الوجوب وإما على سبيل الإمكان وعلى ذلك قوله قد جعل الله لكل شيئ قدرا والثاني باعطاء القدرة عليه

(അപ്പോൾ, അല്ലാഹുവിന്റെ 'തക്ദീർ' രണ്ട് വിധമാണ്. ഒന്ന്: ഇന്ന പ്രകാരം ഉണ്ടാവണം അല്ലെങ്കിൽ ഇന്നപ്രകാരം ഉണ്ടാവരുത് എന്ന് നിർബന്ധത്തിന്റെ നിലക്കോ, സാധ്യതയുടെ നിലക്കോ, വിധിക്കുക. 'എല്ലാ കാര്യത്തിനും അല്ലാഹു ഒരു ഖദ്ർ ഏർപ്പെടുത്തിയിട്ടുണ്ട്' എന്ന ഖുർആൻ വാക്യം *(**)* ഇതനുസരിച്ചുള്ളതാകുന്നു. രണ്ടാമത്തേത്: അതിന് -ഒരു കാര്യത്തിന് -കഴിവുകൊടുക്കലാണ്.)

ചില പ്രസ്താവനകൾക്കും ഉദാഹരണങ്ങൾക്കുംശേഷം അദ്ദേഹം തുടരുന്നു:

وقوله وكان أمر الله قدرا فقدر اشارة إلى ما سبق به القضاء والكتابة في اللوح المحفوظ والمشار إليه بقوله عليه السلام فرغ ربكم من الخلق والاجل والرزق. والمقدور اشارة إلى ما يحدث منه حالا فحالا مما قدر وهو المشار إليه بقوله كل يوم هو في شأن وعلى ذلك قوله وما نزله إلا بقدر معلوم

---

***(*) ഖദ്റിന്റെ നിഷേധികളായ ചിലർ ഇമാംറാഗിബ് കാണിച്ച ഈ രണ്ടാമത്തെ അർത്ഥം പൊക്കിപ്പിടിക്കുകയും ആദ്യത്തെ അർത്ഥം മൂടിവെക്കുകയും ചെയ്തുകാണാം.***

***(**) സൂ: ത്വലാക് 3.***

(അല്ലാഹുവിന്റെ കാര്യം മക്ദൂറായ ഖദ്റാകുന്നു' എന്ന ആയത്തിലെ *(*)* 'ഖദ്ർ' എന്ന വാക്ക് അല്ലാഹു നേരത്തെ തീരുമാനിച്ചിട്ടുള്ളതിനെയും ലൗഹുൽ മഹ്ഫൂദ്വി'ൽ രേഖപ്പെടുത്തിയതിനെയും സൂചിപ്പിക്കുന്നു. 'സൃഷ്ടി, കാലാവധി, ആഹാരം എന്നിവയുടെ ജോലിയിൽനിന്ന് നിങ്ങളുടെ റബ്ബ് വിരമിച്ചിരിക്കുന്നു- അഥവാ അവയെ സംബന്ധിച്ച തീരുമാനം കഴിഞ്ഞിരിക്കുന്നു' -എന്ന നബിവചനത്തിൽ സൂചിപ്പിക്കപ്പെട്ടതും അതുതന്നെ. 'മക്ദൂർ' എന്ന വാക്കാവട്ടെ, അവൻ കണക്കാക്കിവെച്ചതിൽനിന്ന് അപ്പപ്പോൾ സംഭവിക്കുന്നതിലേക്കുള്ള സൂചനയാണ്. 'എല്ലാ ദിവസവും അല്ലാഹു ഓരോ കാര്യത്തിലാണ്' എന്ന ആയത്തിൽ *(**)* ചൂണ്ടിക്കാട്ടിയതും അതുതന്നെ. ഇപ്രകാരം തന്നെയാണ് 'നാം അതിനെ (ഓരോ വസ്തുവെയും) ഒരു നിശ്ചിതതോതിലല്ലാതെ ഇറക്കുന്നില്ല' എന്ന ആയത്തും.) *(***)*

അല്ലാഹുവിന്റെ 'തക്ദീറി'നെപ്പറ്റി വിവരിച്ചശേഷം, മനുഷ്യരെ സംബന്ധിച്ച് പറയുമ്പോൾ 'തക്ദീറി'ന്റെ അർത്ഥം എന്തായിരിക്കുമെന്നും ഇമാം റാഗിബ് (റ) തുടർന്ന് വിവരിക്കുന്നു:

والتقدير من الإنسان على وجهين احدهما التفكر في الأمر بحسب نظر العقل وبناء الأمر عليه ذلك محمود والثاني ان يكون بحسب التمنى والشهوة والشهوة وذلك مذموم

(മനുഷ്യന്റെ തക്ദീറും രണ്ട് പ്രകാരത്തിലുണ്ട്. ഒന്ന്: ബുദ്ധിയുടെ വീക്ഷണമനുസരിച്ച് കാര്യത്തെപ്പറ്റി ചിന്തിക്കുകയും ആ അടിസ്ഥാനത്തിൽ കാര്യം നടത്തുകയും ചെയ്യുക. ഇത് പ്രശംസനീയമത്രെ. (നല്ല കാര്യമാണ്). രണ്ടാമത്തേത്: മോഹത്തിനും ഇച്ഛക്കും അനുസരിച്ച് ചിന്തിക്കുക. ഇത് ആക്ഷേപാർഹമായതാകുന്നു. [ഇമാം റാഗിബിൽനിന്നുള്ള ഉദ്ധരണി ഇവിടെ അവസാനിച്ചു.]

ഇമാം ഇബ്നുകഥീർ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ 'ഖദ്റി'നു നിർവ്വചനം നൽകുന്നത് ഇങ്ങനെയാകുന്നു. هو علمه الأشياء قبل كونها وكتابته لها قبل برئها (കാര്യങ്ങൾ സംഭവിക്കുന്നതിനുമുമ്പ് അതിനെക്കുറിച്ച് അവൻ- അല്ലാഹു- അറിയലും, അവയെ സൃഷ്ടിച്ചുണ്ടാക്കുന്നതിനുമുമ്പ് അവയെ അവൻ രേഖപ്പെടുത്തലുമാകുന്നു അത്.) മഹാനായ ഇബ്നുഖയ്യിം (റ) യുക്തിവാദികളായ ചില കക്ഷികളെപ്പറ്റി സംസാരിക്കുന്ന കൂട്ടത്തിൽ قد جعل الله لكل شيئ قدرا (അല്ലാഹു എല്ലാറ്റിനും ഒരോ ഖദ്ർ ഏർപ്പെടുത്തിയിട്ടുണ്ട്) എന്ന ഖുർആൻ വാക്യം വിവരിച്ചുകൊണ്ട് പ്രസ്താവിച്ചിട്ടുള്ള ചില വാക്യങ്ങളും ഇവിടെ ശ്രദ്ധേയമാകുന്നു. അദ്ദേഹം പറ

---

***(*)* സൂ: അഹ്സാബ്, 38. 'അല്ലാഹുവിന്റെ കാര്യം സാധിതപ്രായമായ- അഥവാ വ്യവസ്ഥാപിതമായ- ഖണ്ഡിത വ്യവസ്ഥയാകുന്നു' എന്ന് സാരം. വിവരണത്തിന്റെ സൗകര്യം ഓർത്ത് മേൽപ്രകാരം മൂലവാക്കുകൾ അതേപടി ഉപയോഗിച്ചതാണ്.***

***(**)* സൂ: അർ റഹ്മാൻ *(***)* സൂ: ഹിജ്ർ, 21**

യുന്നു: 'ജ്ഞാനവുമായി ബന്ധപ്പെട്ടത്, പ്രത്യേക വസ്തുവുമായി ബന്ധപ്പെട്ടത് (العلمي والعيني) എന്നിങ്ങനെ ക്വദ്ർ രണ്ടുതരത്തിലുണ്ട്. ഒരാൾ താൻ പറയുകയോ എഴുതുകയോ പ്രവർത്തിക്കുകയോ ചെയ്യാൻ ഉദ്ദേശിക്കുന്നതിന്റെ രൂപം ആദ്യം മനസ്സുകൊണ്ട് കണക്കാക്കുകയും പിന്നീടത് പ്രയോഗത്തിൽ വരുത്തുകയുമാണല്ലോ ചെയ്യുക. അതുപോലെ, സൃഷ്ടികളെ സൃഷ്ടിക്കുന്നതിന് മുമ്പായി അവയുടെ തോതുവ്യവസ്ഥകൾ (مقادير الخلق)ക്ക് അല്ലാഹുവിന്റെ അറിവിലും നിശ്ചയത്തിലും ഒരു വ്യവസ്ഥയുണ്ടായിരിക്കുന്നതും പിന്നീടവയെ ആ അറിവിന്റെയും രേഖയുടെയും അടിസ്ഥാനത്തിൽ സൃഷ്ടിക്കുന്നതുമാകുന്നു. അദ്ദേഹം തുടരുന്നു:

،القدر الالهي نوعان احدهما في العلم والكناية والثاني خلقها وتصويرها بقدرته يخلق بها الأشياء والخلق يضمن الابداع والتقدير جميعاالصواعق المرسلة

(ദൈവികമായ ക്വദ്ർ രണ്ട് വിധമാകുന്നു. ഒന്ന്: അറിവിലും, നിശ്ചയത്തിലും അഥവാ രേഖപ്പെടുത്തുന്നതിലും ഉള്ളത്. രണ്ടാമത്തേത്: വസ്തുക്കളെ സൃഷ്ടിക്കുവാനുള്ള അവന്റെ കഴിവുകൊണ്ട് അവയെ സൃഷ്ടിക്കലും അവയ്ക്ക് രൂപം നൽകലും ആകുന്നു. നിർമാണവും വ്യവസ്ഥയും കൂടി ഉൾക്കൊള്ളുന്നതാണ് സൃഷ്ടിപ്പ്.

'ഖദർ' എന്നും, 'ഖദ്ർ' എന്നും ('ദാലി'നു 'ഫത്ഹ്' കൊടുത്തും, 'സുകൂൻ' കൊടുത്തും) ഉപയോഗിക്കാമെന്ന് ഇബ്നുക്വുതൈബഃ (റ) മുതലായ ഭാഷാപണ്ഡിതൻമാർ പ്രസ്താവിച്ചതായി ഇമാം നവവീ (റ) പ്രസ്താവിച്ചിരിക്കുന്നു. (شرح مسلم) രണ്ടായാലും അർത്ഥത്തിൽ വ്യത്യാസമില്ല എന്ന് സാരം.

## القضاء ، الحكم ('ഹുക്മ്' 'ക്വദ്വാഉ്')

'ഹുക്മ്' എന്നാൽ 'വിധി' എന്നർത്ഥം. ഇമാം റാഗിബ് (റ) പറയുന്നു: والحكم بالشيء ان تقضى بأنه كذا أو ليس كذا سواء الزمت ذلك غيرك او لم تلزمه (ഒരു കാര്യത്തെപ്പറ്റി 'ഹുക്മ്' ചെയ്യുക എന്നുവെച്ചാൽ, അത് ഇന്നപ്രകാരമാണ്– അല്ലെങ്കിൽ ഇന്നപ്രകാരമല്ല– എന്ന് തീരുമാനിക്കലാണ്. മറ്റുള്ളവർക്ക് അത് ബാധകമാക്കിയാലും ഇല്ലെങ്കിലും ശരി. 'ക്വദ്വാഉ്' എന്നാൽ 'വിധി, തീരുമാനം, നിർവ്വഹണം, കടമ വീട്ടൽ, നടപ്പിൽ വരുത്തൽ' എന്നൊക്കെ അർത്ഥം വരും. القضاء فعل الامر قولا كان اوفعلا(ക്വദ്വാഉ് എന്നാൽ, വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ കാര്യത്തിന് തീരുമാനമെടുക്കലാണ്.) എന്ന് പ്രസ്താവിച്ചശേഷം റാഗിബ് (റ) അതിനെ ദൈവികമെന്നും, മാനുഷികമെന്നും (الهي وبشرى) വിഭജിച്ചിരിക്കുന്നു. وقضى ربك أن لا تعبدوا إلا إياه (തന്നെയല്ലാതെ നിങ്ങൾ ആരാധിക്കരുതെന്ന് നിന്റെ റബ്ബ് 'ക്വദ്വാ' ചെയ്തിരിക്കുന്നു– തീരുമാനിച്ചിരിക്കുന്നു.) എന്നത്പോലുള്ള ചില ക്വുർആൻ വചനങ്ങൾ വാക്മൂലമുള്ള ദൈവിക ക്വദ്വാഇന് അദ്ദേഹം ഉദാഹരണം കാണിച്ചിരിക്കുന്നു. فقضاهن سبع سماوات في يومين (രണ്ട് ദിവസങ്ങളിൽ അവയെ ഏഴ് ആകാശങ്ങളായി ക്വദ്വാ ചെയ്തു– സൃഷ്ടി പൂർത്തിയാക്കി) എന്ന വചനം പ്രവൃത്തിമൂലമുള്ള ദൈവിക ക്വദ്വാഇനും അദ്ദേഹം ഉദാഹരണം കാണിച്ചിരിക്കുന്നു.

قضى الحاكم بكذا (ന്യായാധിപൻ ഇന്നപ്രകാരം ക്വദ്വാ ചെയ്തു- തീരുമാനിച്ചു) എന്ന് പറയാറുള്ളത് വാക്മൂലമുള്ള മാനുഷിക ക്വദ്വാഇനും، فإذا قضيتم منا سككم(നിങ്ങളുടെ ഹജ്ജ് സംബന്ധമായ ആരാധനാകർമങ്ങൾ ക്വദ്വാചെയ്താൽ -നിർവ്വഹിച്ചാൽ) എന്ന ക്വുർആൻ വാക്യം പ്രവൃത്തിമൂലമുള്ള മാനുഷികക്വദ്വാഇനും അദ്ദേഹം ഉദാഹരണമാക്കിയിരിക്കുന്നു.

# ما بين القضاء والقدر
# ('ക്വദ്വാഉം' 'ക്വദറും' തമ്മിൽ)

ഭാഷാർത്ഥത്തിൽ ക്വദ്വാഉം ക്വദറും ഏറെക്കുറെ യോജിക്കുമെങ്കിലും രണ്ടും തമ്മിൽ ചില വ്യത്യാസങ്ങളുണ്ട്. എല്ലാ ക്വദറും ക്വദ്വാഉ് ആയിരിക്കുകയില്ല. ക്വദറിനെക്കാൾ പ്രത്യേകമായിട്ടുള്ള (خاص) താണ് 'ക്വദ്വാഉ്' എന്നൊക്കെഇമാംറാഗിബ് ചൂണ്ടിക്കാട്ടിയിട്ടുണ്ട്. തക്വ്ദീറുകൾക്കിടയിൽ നടക്കുന്നതാണ് ക്വദ്വാഉ്. അതായത്, 'ക്വദർ' എന്നാൽ വ്യവസ്ഥ നിശ്ചയിക്കലും, ക്വദ്വാഉ് എന്നാൽ അത് ഖണ്ഡിതമാക്കലും തീരുമാനമാക്കലുമാകുന്നു. ഇതാണതിന് കാരണം. പിന്നീട് അദ്ദേഹം പറയുന്നു: 'ശാമിലുണ്ടായ (ചരിത്രപ്രസിദ്ധമായ) വിഷൂചികയിൽനിന്ന് സ്ഥലംവിട്ടു രക്ഷപ്പെടുവാൻ ഉമർ (റ) ഉദ്ദേശിച്ചപ്പോൾ, അബൂഉബൈദഃ (റ) അദ്ദേഹത്തോട് പറഞ്ഞു: اتفر من القضاء (താങ്കൾ ക്വദ്വാഇൽനിന്ന് ഓടിപ്പോകുകയാണോ?!) ഉമർ (റ) പറഞ്ഞു: افر من قضاء الله إلى قدر الله (ഞാൻ അല്ലാഹുവിന്റെ ക്വദ്വാഇൽനിന്ന് അല്ലാഹുവിന്റെ ക്വദറിലേക്ക് ഓടിപ്പോകുകയാണ്.) ക്വദർ ക്വദ്വാ ആയിക്കഴിയാത്തപ്പോൾ- നിശ്ചയം നടപ്പിൽ വരുത്താത്തപ്പോൾ- അല്ലാഹു അതിനെ തടഞ്ഞുവെച്ചേക്കാമെന്നുള്ള പ്രതീക്ഷക്കവകാശമുണ്ടെന്നും, അത് ക്വദ്വാ ആയിക്കഴിഞ്ഞാൽ പിന്നീടതിന് തടവുണ്ടാകയില്ലെന്നും ഉണർത്തുകയാണ് ഉമർ (റ) ചെയ്തത്'. وكان أمر مقضيا(അത്- പിതാവില്ലാതെയുള്ള ഈസാനബിയുടെ ജനനം- ഒരു തീരുമാനിക്കപ്പെട്ട കാര്യം ആകുന്നു) എന്നുള്ള ക്വുർആൻ വാക്യവും മറ്റും അദ്ദേഹം ഇവിടെ എടുത്തുദ്ധരിച്ചിരിക്കുന്നു. ക്വദ്വാഉ്, ക്വദർ എന്നീ വാക്കുകൾ തമ്മിൽ ഉള്ള ഈ വ്യത്യാസം ആ ധാതുവിൽനിന്നുണ്ടാകുന്ന ക്രിയകൾ മുതലായ രൂപങ്ങളിലും ഉണ്ടായിരിക്കും. രണ്ട് വാക്കുകൾക്കിടയിലുള്ള വ്യത്യാസം വേറെ രൂപത്തിലും ചിലർ പ്രസ്താവിച്ചു കാണാമെങ്കിലും അതിവിടെ ഉദ്ധരിക്കേണ്ടുന്ന ആവശ്യം കാണുന്നില്ല.

## كتب ، كتاب ('കതബ', 'കിതാബ്')

'കൂട്ടിച്ചേർത്തു, ഒരുമിച്ചുകൂട്ടി' എന്നിങ്ങനെയാണ് كتب ('കതബ')ക്കു ഭാഷയിൽ സാക്ഷാൽ അർത്ഥം. 'എഴുതി, രേഖപ്പെടുത്തി' എന്നീ അർത്ഥങ്ങളിൽ അത് ഉപയോഗിക്കപ്പെടുന്നത് സർവ്വസാധാരണമാകുന്നു. അക്ഷരങ്ങളും

വാക്കുകളും കൂട്ടിച്ചേർക്കലാണല്ലോ എഴുത്ത്, 'നിയമിച്ചു, നിർബന്ധമാക്കി' എന്നിങ്ങനെയുള്ള അർത്ഥങ്ങളിലും 'കതബ' ഉപയോഗിക്കപ്പെടാറുണ്ട്. كتاب (കിതാബ്) എന്ന വാക്ക് 'ഗ്രന്ഥം, ഏട് (എഴുതപ്പെട്ടത്), പുസ്തകം, രേഖ എന്നീ അർത്ഥങ്ങളിലാണ് അധികവും ഉപയോഗം. 'നിർബന്ധം, നിയമം, വ്യവസ്ഥ' ഇത്യാദി അർത്ഥത്തിലും ഉപയോഗിക്കപ്പെടാറുണ്ട്. ഈ ധാതുവിൽനിന്നുള്ള മറ്റ് രൂപങ്ങളിലും ഈ അർത്ഥങ്ങൾ അടങ്ങിയിരിക്കുന്നതാണ്.

## المشية ، الإرادة ('മശിയ്യത്തും', 'ഇറാദത്തും')
### അവയുടെ ഇതര രൂപങ്ങളും

ഈ രണ്ട് വാക്കിനും 'ഉദ്ദേശിക്കുക' എന്നും, ഇവയുടെ ക്രിയാരൂപങ്ങളായ شاء ، اراد (ശാഅ, അറാദ) എന്നിവക്ക് 'ഉദ്ദേശിച്ചു' എന്നുമാണ് മലയാളത്തിൽ സാധാരണ അർത്ഥം പറയപ്പെടാറുള്ളത്. എങ്കിലും اراد ക്ക് 'ഇഷ്ടപ്പെട്ടു, താൽപര്യപ്പെട്ടു, ഉദ്യമിച്ചു, ആഗ്രഹിച്ചു, പരിഗണിച്ചു' (احب ، رغب فيه ، عني به) എന്നിങ്ങനെയും شاء ക്ക് 'കണക്കാക്കി, നിശ്ചയിച്ചു' (قدر) എന്നും അർത്ഥങ്ങളുണ്ട്. രണ്ടും തമ്മിലുള്ള വ്യത്യാസത്തെപ്പറ്റി അൽപം മനസ്സിരുത്തേണ്ടതുണ്ട്. ഇത് സംബന്ധിച്ച് ഇമാം റാഗിബ് (റ) പ്രസ്താവിച്ചിട്ടുള്ളത് ഇങ്ങനെ സംഗ്രഹിക്കാം:-

(1) 'മശിയ്യത്തി' (مشية)ന്റെ കർത്താവ് അല്ലാഹു ആയിരിക്കുമ്പോൾ ആ ഉദ്ദേശ്യം പ്രാവർത്തികമായിരിക്കും. മനുഷ്യനായിരിക്കുമ്പോൾ പ്രാവർത്തികമായിരിക്കണമെന്നില്ല. شاء الله كذا എന്ന് (അല്ലാഹു ഇന്നത് ഉദ്ദേശിച്ചു എന്ന് 'മശിയ്യത്തി'ന്റെ ക്രിയ ഉപയോഗിച്ച്) പറഞ്ഞാൽ അക്കാര്യം യഥാർത്ഥത്തിൽ സംഭവിച്ചതായിരിക്കും. ഇത് കർത്താവിന്റെ അടിസ്ഥാനത്തിലുള്ള വ്യത്യാസമാണ്.

(2) أراد الله كذا എന്ന് (അല്ലാഹു ഇന്നത് ഉദ്ദേശിച്ചു എന്ന് 'ഇറാദത്തി'ന്റെ ക്രിയ ഉപയോഗിച്ച്) പറയുമ്പോൾ ആ ഉദ്ദേശിക്കപ്പെട്ട കാര്യം സംഭവിച്ചിരിക്കണമെന്നില്ല. അതുകൊണ്ടാണ് 'അല്ലാഹു ഉദ്ദേശിച്ചതെന്തോ അത് ഉണ്ടാവും, അവൻ ഉദ്ദേശിക്കാത്തതെന്തോ അത് ഉണ്ടാവുകയുമില്ല.' ما شاء الله كان وما لم يشأ لم يكن എന്ന് 'മശിയ്യത്തി'ന്റെ ക്രിയമാത്രം ഉപയോഗിച്ച് പറയുന്നത്. ഇവിടെ 'അറാദ' (اراد) ഉപയോഗിക്കാറില്ല. അതേ സമയത്ത് 'അല്ലാഹു നിങ്ങളിൽ എളുപ്പത്തെ ഉദ്ദേശിക്കുന്നു, നിങ്ങളിൽ അവൻ ഞെരുക്കത്തെ ഉദ്ദേശിക്കുന്നില്ല.' (يريد الله بكم اليسر ولا يريد بكم العسر) എന്ന് ക്വുർആനിൽ ഉണ്ട്താനും. ഇവിടെ 'ഇറാദത്തി'ന്റെ ക്രിയയാണുള്ളത്. മനുഷ്യരിൽ ചിലപ്പോൾ എളുപ്പവും, ചിലപ്പോൾ ഞെരുക്കവും ഉണ്ടാകുന്നത് നാം കാണാറുണ്ടല്ലോ. *

---

***** *സൂ: നിസാഉ് 27 ൽ* **والله يريد ان يتوب عليكم ويريد الذين يتبعون الشهوات ان تميلوا ميلا عظيما** ***(അല്ലാഹു നിങ്ങളിൽ പശ്ചാത്താപം സ്വീകരിക്കുവാൻ ഉദ്ദേശിക്കുന്നു; ഇഛകളെ പിൻപറ്റുന്നവർ, നിങ്ങൾ വമ്പിച്ച തെറ്റൽതെററിപ്പോകണമെന്നും ഉദ്ദേശിക്കുന്നു) എന്ന് പറഞ്ഞിട്ടുള്ളതും ഇതിന് ഉദാഹരണമാകുന്നു. ഇവിടെയും*** **ارادة** ***ന്റെ ക്രിയയാണുള്ളത്.***

(3) മനുഷ്യന്റെ 'ഇറാദത്താ'കുന്ന ഉദ്ദേശ്യത്തിന് മുമ്പ് അല്ലാഹുവിന്റെ 'ഇറാദത്ത്' ഉണ്ടായിരിക്കണമെന്നില്ല. മരണപ്പെടരുതെന്ന് മനുഷ്യൻ ഉദ്ദേശിച്ചുകൊണ്ടിരിക്കെ, അവൻ മരണമടയുവാൻ അല്ലാഹു ഉദ്ദേശിക്കാറുണ്ടല്ലോ. എന്നാൽ മനുഷ്യന്റെ 'മശിയ്യത്താ'കുന്ന ഉദ്ദേശ്യം അല്ലാഹുവിന്റെ 'മശിയ്യത്തോ'ടുകൂടി മാത്രമേ ഉണ്ടാവുകയുള്ളൂ. അല്ലാഹു പറയുന്നു: وما تشاءون إلا أن يشاء الله (അല്ലാഹുഉദ്ദേശിക്കുന്നതായാലല്ലാതെ നിങ്ങൾ ഉദ്ദേശിക്കുകയില്ല.) ഇത് 'മശിയ്യത്താ'കുന്ന ഉദ്ദേശ്യത്തെപ്പറ്റിയാണ് പറഞ്ഞിരിക്കുന്നത്. എല്ലാ കാര്യങ്ങളും അല്ലാഹുവിന്റെ 'മശിയ്യത്തി'നെ ആശ്രയിച്ചിരിക്കുന്നതുകൊണ്ടാണ് എല്ലാവരും إن شاء الله (അല്ലാഹു ഉദ്ദേശിച്ചെങ്കിൽ 'മശിയ്യത്തി'നെ ഉപയോഗിച്ചു) പറയുന്നത് (18 : 69 ലും മറ്റും) മൂസാ നബി (അ)യും, (37 : 102 ൽ) ഇസ്മാഈൽ നബി (അ)യും, (12 : 99)ൽ യൂസുഫ് നബി (അ)യും ഇതേവാക്യം (إن شاء الله) ഉപയോഗിച്ചിട്ടുള്ളതായി കാണാം. ഒരാൾ ഭാവിയിൽ ഏതൊരു കാര്യവും ചെയ്യുമെന്ന് പറയുമ്പോൾ إن شاء الله എന്ന് പറയാതിരിക്കരുതെന്ന് നബി തിരുമേനി ﷺയോടും (സൂ: അൽകഹ്ഫ്; 23 – 24ൽ) കല്പിച്ചിരിക്കുന്നു. (اهـ من المفردات)

'ഉദ്ദേശ്യം' രണ്ടുതരത്തിലുണ്ടെന്ന് ഇതിൽനിന്ന് മനസ്സിലാക്കാമല്ലോ. ഇന്ന കാര്യം ഉണ്ടാവണം, അല്ലെങ്കിൽ ഉണ്ടാവരുത് എന്നുള്ള ഇച്ഛയിൽനിന്നും ആഗ്രഹത്തിൽനിന്നും ഉത്ഭവിക്കുന്നതാണ് അവയിൽ ഒന്ന്. അക്കാര്യം പ്രാവർത്തികമാക്കുന്നതാണ് മറ്റൊന്ന്. ഒന്നാമത്തേത് അല്ലാഹുവിന്റെ ഉദ്ദേശ്യം കൂടാതെത്തന്നെ ഉണ്ടാവുന്നതും, രണ്ടാമത്തേത് അല്ലാഹുവിന്റെ ഉദ്ദേശ്യത്തോടുകൂടി മാത്രം ഉണ്ടാകുന്നതുമാണെന്ന് ഇതിൽനിന്ന് നമുക്ക് മനസ്സിലായി. വാക്കർത്ഥംമാത്രം നോക്കുമ്പോൾ, മശിയ്യത്തും ഇറാദത്തും തമ്മിൽ പ്രത്യക്ഷത്തിൽ വ്യത്യാസം കാണുകയില്ലെങ്കിലും, പ്രയോഗത്തിൽ അവ തമ്മിലുണ്ടാകുന്ന മേൽപ്രസ്താവിച്ച വ്യത്യാസങ്ങൾ പ്രത്യേകം മനസ്സിരുത്തേണ്ടതുണ്ട്.

# ക്വുർആൻ നൽകുന്ന ചില തെളിവുകൾ

'ക്വദറി'നെ സ്ഥാപിക്കുന്ന അനേകം ക്വുർആൻ വാക്യങ്ങളുണ്ട്. നേരെ മറിച്ച് അതിനെ നിഷേധിക്കുമാറുള്ള ഒരൊറ്റ വാക്യവും അതിലില്ലതാനും. ക്വദറിന്റെ നിഷേധം മുൻകൂട്ടി മനസ്സിൽ ഉറപ്പിച്ചുവെക്കുകയോ, നിഷേധത്തിന് തെളിവ് കണ്ടുകിട്ടുവാനുള്ള താല്പര്യം ഉള്ളിൽ ഒളിച്ചുവെക്കുകയോ ചെയ്തുകൊണ്ട് ക്വുർആൻ വാക്യങ്ങളെ പരിശോധിക്കുന്നവർ അവയിൽ പലതിനെയും ദുർവ്യാഖ്യാനം ചെയ്യുമെന്നും, ചിലതിന്റെ നേരെ കാണാത്തഭാവം നടിക്കുമെന്നും നമുക്കറിയാം. എങ്കിലും സത്യാന്വേഷികളും, ക്വുർആന്റെ വ്യക്തമായ പ്രസ്താവനകളെ അന്യഥാ വ്യാഖ്യാനിക്കുവാൻ ഇഷ്ടപ്പെടാത്തവരുമായ സഹോദരങ്ങൾക്ക് അവ തികച്ചും മനസ്സമാധാനം നൽകുമെന്ന് തീർച്ച തന്നെ. (والله الموفق) അല്ലാഹു പറയുന്നു:-

مَآ أَصَابَ مِن مُّصِيبَةٍ فِي ٱلْأَرْضِ وَلَا فِىٓ أَنفُسِكُمْ إِلَّا فِي كِتَٰبٍ مِّن قَبْلِ أَن نَّبْرَأَهَآ ۚ إِنَّ ذَٰلِكَ عَلَى ٱللَّهِ يَسِيرٌ ﴿٢٢﴾ لِّكَيْلَا تَأْسَوْا۟ عَلَىٰ مَا فَاتَكُمْ وَلَا تَفْرَحُوا۟ بِمَآ ءَاتَىٰكُمْ ۗ وَٱللَّهُ لَا يُحِبُّ كُلَّ مُخْتَالٍ فَخُورٍ ﴿٢٣﴾ [الحديد]

(ഭൂമിയിലാകട്ടെ, നിങ്ങളിൽ തന്നെ- അഥവാ നിങ്ങളുടെ ദേഹങ്ങളിൽ തന്നെ- ആകട്ടെ, ഏതൊരു ബാധയും അതിനെ നാം സൃഷ്ടിച്ചുണ്ടാക്കുന്നതിന്മുമ്പായി അതൊരു 'കിതാബി'ൽ ഇല്ലാതെയില്ല. നിശ്ചയമായും, അത് അല്ലാഹുവിന്റെമേൽ നിസ്സാര കാര്യമാകുന്നു. നിങ്ങൾക്ക് പാഴായിപ്പോയതിന്റെ പേരിൽ നിങ്ങൾ സങ്കടപ്പെടാതിരിക്കുവാനും, നിങ്ങൾക്ക് അവൻ തന്നതിനെപ്പററി നിങ്ങൾ ആഹ്ലാദിക്കാതിരിക്കുവാനും വേണ്ടിയാകുന്നു അത്. ദുരഹങ്കാരിയായ എല്ലാ പൊങ്ങച്ചക്കാരെയും അല്ലാഹു ഇഷ്ടപ്പെടുന്നതല്ല. സൂ: ഹദീദ് 22,23)

ഹൃദയം തുറന്നുകൊണ്ട് ഈ വചനം വായിച്ചുനോക്കുക. ഇവിടെ കിതാബ് കൊണ്ടുദ്ദേശ്യം, അല്ലാഹുവിന്റെ അറിവോ, നിശ്ചയമോ, വ്യവസ്ഥയോ, രേഖയോ, ഗ്രന്ഥമോ, 'ലൗഹുൽമഹ്ഫൂദോ' ഏതെങ്കിലുമായിക്കൊള്ളട്ടെ. (ഇങ്ങനെയെല്ലാം അഭിപ്രായങ്ങളുണ്ട്.) ഏതായാലും, ഭൂമിയിലും മനുഷ്യരിലും സംഭവിക്കുന്ന എല്ലാ ബാധയും (مصيبة) കിതാബിൽ രേഖപ്പെട്ടിട്ടുണ്ടെന്ന് അല്ലാഹു ഇതിൽ തീർത്തുപറയുന്നു. എന്നാൽ എപ്പോഴാണ് അത് ആ കിതാബിൽ സ്ഥലം പിടിക്കുന്നത്? അതെ, من قبل أن نبرأها (അതിനെ സൃഷ്ടിയിൽ വരുത്തുന്നതിനുമുമ്പായിത്തന്നെ.) അതിനെ (ها)എന്ന സർവ്വനാമം കുറിക്കുന്നത് അതിനുമുമ്പ് പ്രസ്താവിച്ച مصيبة ، الأرض ، انفسكم (ബാധ, ഭൂമി, നിങ്ങളുടെ ദേഹങ്ങൾ) എന്നിവയിൽ ഏതെങ്കിലും ഒന്നിനെയായിരിക്കും. അല്ലെങ്കിൽ- ചില ക്വുർആൻ വ്യാഖ്യാതാക്കൾ പറയുന്നതുപോലെ- സൃഷ്ടികളെ സൃഷ്ടിക്കുന്നതിനുമുമ്പ് എന്നുമായിരിക്കാം. ഇവയിൽ ഏത് നാം സ്വീകരിച്ചാലും ശരി, ഒരു ബാധ പ്രായോഗികമായി ബാധിക്കുന്നതിന് മുമ്പുതന്നെ അതൊരു കിതാബിൽ രേഖപ്പെട്ടിട്ടുണ്ടെന്ന് തീർച്ചയാണ്. ഇങ്ങനെ, എല്ലാ ബാധകളെയും മുൻകൂട്ടി രേഖപ്പെടുത്തിവെക്കുന്നതിൽ അല്ലാഹുവിന് വല്ല പ്രയാസവും ഉണ്ടാവാനുണ്ടോ? ഇല്ല. അത് അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം വളരെ നിസ്സാരകാര്യമത്രെ. (إن ذلك على الله يسير)

എനി, അങ്ങനെ മുൻകൂട്ടി രേഖപ്പെടുത്തിയതിൽ (അല്ലെങ്കിൽ ഈ യാഥാർത്ഥ്യം അറിയിച്ചുതന്നതിൽ) മനുഷ്യർക്ക് വല്ല പ്രയോജനവും ഉണ്ടോ? തീർച്ചയായും ഉണ്ട്. രണ്ട് പ്രയോജനങ്ങൾ അതിലുണ്ട്. ഒന്ന്:لكيلا تأسوا على ما فاتكم (നിങ്ങൾക്ക് ലഭിക്കാതെ പാഴായിപ്പോയതിന്റെ പേരിൽ നിങ്ങൾ സങ്കടപ്പെടാതിരിക്കുവാൻ.) മറ്റൊന്ന്: ولا تفرحوا بما اتاكم (നിങ്ങൾക്കവൻ തന്നതിൽ നിങ്ങൾ ആഹ്ലാദിക്കാതിരിക്കുവാനും.) ഹാ! എത്ര മഹത്തായ രണ്ട് ലക്ഷ്യങ്ങൾ?. മനുഷ്യൻ എത്രതന്നെ ഇച്ഛിച്ചാലും പ്രവർത്തിച്ചാലും അവന്റെ ചില ഉദ്ദേശ്യങ്ങൾ അവന് സാധിച്ചുകിട്ടാറില്ല! അപ്പോൾ അവന് നിരാശയും, മനഃക്ലേശവും ഉണ്ടാകുന്നു. ചിലപ്പോൾ, ആത്മഹത്യപോലെയുള്ള കടുംകൈകൾക്ക് പോലും അവൻ മുതിർന്നുപോകുന്നു. ഈ അവസരത്തിൽ, എല്ലാം അല്ലാഹു നിശ്ചയിച്ചതാണ്, അതിലപ്പുറം തനിക്കൊന്നും നേരിടുകയില്ല. അവൻ നിശ്ചയിച്ചത് ബാധിക്കാതിരിക്കയുമില്ല എന്ന് വിശ്വസിക്കുന്നവർക്ക് തങ്ങളുടെ സങ്കടം ഇറക്കിവെച്ചു സമാധാനമടയുവാൻ ഏറ്റവും നല്ല ഒരു അത്താണിയത്രെ ഈ വിശ്വാസം. നേരെമറിച്ച് തങ്ങൾ ഉദ്ദേശിച്ചതോ, ഉദ്ദേശിക്കാത്തതോ ആയ നേട്ടങ്ങൾ കൈവരുമ്പോൾ പലരും അതിൽ ആഹ്ലാദചിത്തരും, അഹങ്കാരികളുമായിത്തീരുന്നു. അല്ലാഹു

തനിക്ക് കണക്കാക്കിവെച്ചതാണിത്, എല്ലാം അവന്റെ അനുഗ്രഹമാണ്, തന്റെ സാമർത്ഥ്യമോ യോഗ്യതയോ കൊണ്ട് സിദ്ധിച്ചതല്ല എന്നൊക്കെ ഒരാൾക്ക് ബോധ മുണ്ടെങ്കിൽ, അതിലവന് അഹങ്കാരത്തിനോ, പത്രാസിനോ, ദുരഭിമാനത്തിനോ വകയില്ലതാനും.

എല്ലാ കാര്യവും അല്ലാഹുവിന്റെ നിശ്ചയമനുസരിച്ചാണ് സംഭവിക്കു ന്നതെന്നും, അതിനപ്പുറം യാതൊന്നും സംഭവിക്കുകയില്ലെന്നുമുള്ള ക്വദറിന്റെ വിശ്വാസം, സന്താപത്തിൽ മനുഷ്യനെ ക്ഷമാലുവും, സന്തോഷത്തിൽഅവനെ കൃതജ്ഞനുമാക്കിത്തീർക്കുന്നു. നിരാശയിൽനിന്നും ധിക്കാരത്തിൽനിന്നും അവനെ മോചിപ്പിക്കുന്നു. പരാജയത്തിങ്കൽ ഭീരുത്വത്തിന് പകരം മനോവീര്യവും ധൈര്യവും നൽകുന്നു. വിജയത്തിങ്കൽ, അഹങ്കാരത്തിന് പകരം വിനയവും നന്ദിയും വർദ്ധിപ്പിക്കുന്നു. മർഹൂം ജമാലുദ്ദീൻ അഫ്ഗാനി (*)യുടെ ചില പ്രസ്താ വനകൾ ഈ അവസരത്തിൽ ഓർമവരികയാണ്. വളരെ ചെറുതെങ്കിലും വിലപ്പെട്ട ഒരു ഗ്രന്ഥമത്രെ അദ്ദേഹത്തിന്റെ 'ക്വദ്വാ ക്വദർ' (القضاء والقدر) എന്ന കൃതി. ഈ ക്വുർആൻ വചനത്തിൽ വിവരിച്ച യാഥാർത്ഥ്യങ്ങൾ യുക്തിയുക്തം അദ്ദേഹമ തിൽ വിവരിച്ചിരിക്കുന്നു. ഇസ്‌ലാമിന്റെ ആദ്യഘട്ടങ്ങളിൽ മുസ്‌ലിംകൾക്ക് ലഭിച്ച എല്ലാ നേട്ടങ്ങളുടെയും അടിസ്ഥാനകാരണം ക്വദറിലുള്ള വിശ്വാസമായിരുന്നു വെന്നും, പിൽക്കാലത്ത് അവർക്ക് നേരിട്ട എല്ലാ പരാജയങ്ങൾക്കും കാരണം ആ വിശ്വാസത്തിന് ഭംഗം നേരിട്ടതാണെന്നും അദ്ദേഹം അതിൽ സമർത്ഥിച്ചിരി ക്കുന്നു. മുസ്‌ലിം സമുദായത്തിന്റെ അധഃപതനങ്ങൾക്ക് കാരണം ക്വദറിലുള്ള വിശ്വാസമാണെന്ന് യൂറോപ്യൻമാരും അവരുടെ അനുയായികളും ജൽപിക്കാറു ള്ളതിനെ അദ്ദേഹം അതിൽ ശക്തിയായി ഖണ്ഡിക്കുകയും ചെയ്തിരിക്കുന്നു. അത്രയുമല്ല, വിജയശ്രീലാളിതരായി ചരിത്രത്തിൽ അറിയപ്പെടുന്ന പേർസ്യായിലെ ഖുറശും (Cyrus) യൂനാനിലെ മഹാനായ ഇസ്കന്തറും (Alexandre) താർതാ റിലെ ചങ്കീസുഖാനും- ഫ്രാൻസിലെ നെപ്പോളിയൻ ബൂണാബർത്ത് തന്നെയും -ക്വദ്റിൽ വിശ്വാസമുള്ളവരായിരുന്നതാണ് അവരുടെ വിജയരഹസ്യമെന്നത്രെ

---

***(*) ഇസ്‌ലാമിലെ തത്വജ്ഞാനി حكيم الإسلام എന്ന സ്ഥാനപ്പേരിൽ വിഖ്യാതനായ മർഹൂം അല്ലാമാ ജമാലുദ്ദീൻ അഫ്ഗാനി (റ) പൗരസ്ത്യ നാടുകളെ പലനിലക്കും തട്ടിയുണർത്തിയ ഒരു മഹാപണ്ഡിതനും ഉന്നത ചിന്തകനുമായിരുന്നു. ഹിജ്റഃ 1254ൽ അസദാബാദിലാണ് ജനനം. അജ്ഞത ക്കും, അനാചാരങ്ങൾക്കും അനീതികൾക്കുമെതിരിൽ മരണംവരെ വീരസമരം നടത്തിയ ഒരു വിപ്ളവകാരിയായിരുന്നു അദ്ദേഹം. ഏഷ്യയിലെ മാത്രമല്ല, യൂറോപ്പിലും, ആഫ്രിക്കയിലുമെല്ലാം അദ്ദേഹത്തിന്റെ പ്രവർത്തനരംഗങ്ങളുണ്ടാ യിട്ടുണ്ട്. ക്വദ്റിന്റെ നിഷേധികളായ ഇന്നത്തെ ചില പണ്ഡിതൻമാർ അദ്ദേഹ ത്തെപ്പറ്റി 'മുസ്‌ലിംലോകത്ത് ഇന്നീകാണുന്ന മുഴുവൻ ഉണർവ്വുകൾക്കും കാര ണഭൂതൻ' എന്നുപോലും പ്രശംസിച്ചിരിക്കുന്നത് കാണാം. ഇത് പറയുമ്പോൾ ക്വദ്വാക്വദ്റിന്റെ വിഷയത്തിൽ ആ മഹാൻ ഇവരുടെ എതിർചേരിയിലാണുള്ള തെന്ന വസ്തുത ഇവർ മറക്കുകയോ മറയ്ക്കുകയോ ചെയ്തതായിരിക്കാം.***

അതിൽ അദ്ദേഹം സമർത്ഥിച്ചിരിക്കുന്നത്. ആ ചെറുകൃതിയിലെ രണ്ടുമൂന്ന് വരികൾമാത്രം ഇവിടെ ഉദ്ധരിക്കാം:-

الذي يعتقد بأن الأجل محدود والرزق مكفول والأشياء بيد الله يصرفها كيف يشاء كيف يرهب الموت في الدفاع عن حقه واعلاء كلمة أمته أو ملته والقيام بما فرض الله عليه من ذلك كيف يخشى الفقر مما ينفق من ماله في تعزيز الحق وتشديد المجد على حب الأوامر الالهية واصول الإجتماعات البشرية ( القضاء والقدر لجمال الدين)

സാരം: 'ആയുഷ്കാലം ക്ലിപ്തമാക്കപ്പെട്ടതാണെന്നും, ആഹാരം അല്ലാഹു ഏറ്റിട്ടുള്ളതാണെന്നും, കാര്യങ്ങളെല്ലാം അല്ലാഹുവിന്റെ കയ്യിലാണ്; അവൻ ഉദ്ദേശിച്ചപോലെ അതവൻ കൈകാര്യം ചെയ്യുന്നു എന്നും വിശ്വസിക്കുന്ന ഒരാൾ തന്റെ അവകാശത്തിനുവേണ്ടി ചെറുക്കുന്നതിലും, തന്റെ സമുദായത്തിന്റെയോ മതത്തിന്റെയോ മുദ്രാവാക്യം ഉയർത്തുന്നതിലും, അതിൽ തന്റെമേൽ അല്ലാഹു നിർബന്ധമാക്കിയിട്ടുള്ള കടമ നിർവ്വഹിക്കുന്നതിലും എങ്ങനെയാണ് മരണത്തെ ഭയപ്പെടുക?! ദൈവികമായ കൽപനകൾക്കും, മാനുഷികമായ സാമൂഹ്യമൂല്യങ്ങൾക്കും അനുസരിച്ച് സത്യത്തെ ശക്തിപ്പെടുത്തുന്നതിലും, യശസ്സ് കെട്ടിപ്പടുക്കുന്നതിലും ധനം ചിലവഴിക്കുന്നത്മൂലം ദാരിദ്ര്യം സംഭവിക്കുമെന്ന് അവൻ എങ്ങനെ പേടിക്കും?!'

മേലുദ്ധരിച്ച സൂ: ഹദീദിലെ ഖുർആൻ വചനത്തിന്റെ വ്യാഖ്യാനത്തിൽ ഇമാം റാസി (റ) ചെയ്ത പ്രസ്താവനയുടെ ചില ഭാഗങ്ങൾകൂടി അറിയുന്നത് സന്ദർഭോചിതമാകുന്നു. അതിങ്ങിനെ സംഗ്രഹിക്കാം:- 'ഇതിന്റെ നേരെ മുമ്പത്തെ سابقوا إلى مغفرة الخ എന്ന് തുടങ്ങുന്ന) ആയത്തിൽ പാപമോചനവും സ്വർഗവും ലഭിക്കുവാൻ മുന്നോട്ട് വരണമെന്ന് അല്ലാഹു ആഹ്വാനം ചെയ്തിരിക്കുന്നു. അത് ആർക്കാണ് ലഭിക്കുക എന്നും, അത് അല്ലാഹുവിന്റെ അനുഗ്രഹമാണ്, അവൻ ഉദ്ദേശിക്കുന്നവർക്ക് അത് ലഭിക്കും എന്നും അതിൽ പ്രസ്താവിച്ചിരിക്കുന്നു. അതിനെത്തുടർന്നുകൊണ്ടാണ് എല്ലാ 'മുസ്വീബത്തും' (ബാധയും) അല്ലാഹുവിങ്കൽ മുമ്പേ രേഖപ്പെടുത്തിവെച്ചിട്ടുണ്ടെന്ന് ഈ വചനത്തിൽ പ്രസ്താവിക്കുന്നത്. ഭൂമിയിലെ 'മുസ്വീബത്ത്' കൊണ്ടുദ്ദേശ്യം, മഴയില്ലായ്മ, കായ്കനികളുടെ ദൗർലഭ്യം മുതലായവയാണെന്നും, ദേഹത്തിലെ 'മുസ്വീബത്തു' കൊണ്ടുദ്ദേശ്യം രോഗം, ദാരിദ്ര്യം, സന്താനനഷ്ടം ആദിയായ യാതനകളാണെന്നുമാണ് ഒരഭിപ്രായം. നല്ലതും തീയതുമായ എല്ലാ ബാധകളും അതിൽ ഉൾപ്പെടുമെന്നാണ് മറ്റൊരഭിപ്രായം*. 'പാഴായിപ്പോയതിൽ സങ്കടപ്പെടാതിരിക്കുവാനും, തന്നതിൽ ആഹ്ലാദിക്കാതിരിക്കുവാനും' (لكيلا تأسوا الخ) എന്ന വാക്യം ഈ രണ്ടാമത്തെ അഭിപ്രായമാണ് ശരിയെന്ന് കാണിക്കുന്നു. എല്ലാ ബാധയും 'ഒരു കിതാബി'ൽ ഉണ്ടെന്നാണല്ലോ അല്ലാഹു പ്രസ്താവിക്കുന്നത്.'

---

***(*) 'മുസ്വീബത്ത്' (مصيبة) എന്ന വാക്കിന് 'ബാധ' അല്ലെങ്കിൽ 'ബാധിക്കുന്നത്' എന്നർത്ഥം. ആപത്തുകളിലാണ് അധികം ഈ വാക്ക് ഉപയോഗിക്കാറുള്ളത്. ഇതാണ് രണ്ടഭിപ്രായങ്ങൾക്ക് കാരണം.***

ഇവിടെ പലതും അറിയേണ്ടതായിട്ടുണ്ടെന്ന മുഖവുരയോടെ പിന്നീട് റാസീ (റ) തുടരുന്നു: '(1) ഭൂമിയിലെ സംഭവങ്ങളെല്ലാം സംഭവിക്കും മുമ്പുതന്നെ അവ 'ലൗഹുൽ മഹ്ഫൂദ്വി'ൽ രേഖപ്പെടുത്തപ്പെട്ടിരിക്കും. ഇതിന് 'മുതകല്ലിമുകൾ' (വിശ്വാസ ശാസ്ത്രപണ്ഡിതൻമാർ) പല കാരണങ്ങൾ വിവരിച്ചിട്ടുണ്ട്..........

(2) സംഭവിക്കുന്നതിന് മുമ്പുതന്നെ എല്ലാ സംഭവങ്ങളും അല്ലാഹു അറിയും എന്നുള്ളതിന് ഈ ആയത്ത് തെളിവാണെന്നാണ് ഹിശാമുബ്നുൽ ഹകം (هشام بن الحكم) ഒഴിച്ച് *(*)* തൗഹീദിൽ വിശ്വസിക്കുന്ന ഭൂരിഭാഗം ആളുകളുടെയും അഭിപ്രായം.

(3) 'നിങ്ങളുടെ ദേഹങ്ങളിൽ ബാധിക്കുന്ന 'മുസ്വീബത്ത്' എന്ന് പറഞ്ഞാൽ, മനുഷ്യരുടെ പാപങ്ങളും അവിശ്വാസവും ഉൾപ്പെടും. അപ്പോൾ, മനുഷ്യന്റെ എല്ലാ പ്രവൃത്തികളും നേരത്തെ രേഖപ്പെടുത്തിയതിൽ വ്യത്യാസം നേരിടുക അസംഭവ്യവുമാണ്....'

റാസീ (റ) തുടരുന്നു: 'അതിനെ നാം സൃഷ്ടിക്കുന്നതിനുമുമ്പ് (من قبل أن نبرأها) എന്ന വാക്കിന്റെ ഉദ്ദേശ്യം, ആ മുസ്വീബത്തിനെ അല്ലെങ്കിൽ ഭൂമിയെ, അല്ലെങ്കിൽ ദേഹങ്ങളെ സൃഷ്ടിക്കുന്നതിന് മുമ്പ് എന്നായിരിക്കാം. മുസ്വീബത്തിനെ സൃഷ്ടിക്കും മുമ്പ് എന്ന് വെക്കുന്നതാണ് കൂടുതൽ അനുയോജ്യം. മറ്റുള്ള അഭിപ്രായങ്ങളും തെറ്റല്ല ....പിന്നീട് അല്ലാഹു പറയുന്നു: إن ذلك على الله يسير (നിശ്ചയമായും അത് അല്ലാഹുവിന്റെമേൽ നിസ്സാരമായതാണ്.) എല്ലാം മുൻകൂട്ടി രേഖപ്പെടുത്തുന്നതോ, അവരുടെ ആധിക്യമോ ഒന്നും അവനൊരു പ്രശ്നമല്ല എന്ന് സാരം. وما يعمر من معمر الخ എന്ന (സൂ: ഫാത്വിർ 11 -ാം) ആയത്തിലേത് പോലുള്ള ഒരു പ്രസ്താവനയാണ് ഇതും. (ഓരോ സ്ത്രീയും ഗർഭം ധരിക്കുന്നതും, പ്രസവിക്കുന്നതും, ഏതൊരാൾക്കും ദീർഘായുസ്സോ അൽപ്പായുസ്സോ നൽകപ്പെടുന്നതുമെല്ലാം തന്നെ ഒരു കിതാബിൽ ഇല്ലാതെയില്ല, അത് അല്ലാഹുവിന്റെ മേൽ നിസ്സാരമായതാകുന്നു, എന്നാണ് റാസീ (റ) ചൂണ്ടിക്കാട്ടിയ ആയത്തിൽ പറയുന്നത്.)

അദ്ദേഹം വീണ്ടും തുടരുന്നു: 'അഹ്ലുസുന്നത്തിന്റെ അഭിപ്രായം, ലോകത്ത് നടക്കുന്ന എല്ലാ കാര്യങ്ങളും- സംഭവിക്കുന്നത് സംഭവിക്കലും, സംഭവിക്കാത്തത് സംഭവിക്കാതിരിക്കലും- അനിവാര്യമാണെന്നാകുന്നു. ഇതാണ് പരമാർത്ഥവും. കാരണം:

(1) ഏതെല്ലാമാണ് സംഭവിക്കുക എന്ന് അല്ലാഹുവിനറിയാം. അപ്പോൾ, സംഭവിക്കുമെന്ന് അവൻ അറിയുന്ന ഏതെങ്കിലും ഒരു കാര്യം സംഭവിക്കാതെ വരുന്നപക്ഷം അവന്റെ ജ്ഞാനം അജ്ഞാനമായിത്തീരുന്നു.

---

*(*) ഒരു മുഴുത്ത ശീഅ നേതാവാണ് ഇദ്ദേഹം.*

(2) സംഭവിക്കുന്നവ സംഭവിക്കണമെന്ന് അല്ലാഹു ഉദ്ദേശിക്കുന്നു. അതിൽ വല്ലതും സംഭവിക്കാത്ത പക്ഷം അവന്റെ ഉദ്ദേശ്യം ('മശിയ്യത്ത്') വ്യാമോഹം മാത്രമായിരിക്കും.

(3) അല്ലാഹുവിന്റെ കഴിവ് (القدرة) സംഭവങ്ങളുമായി ബന്ധപ്പെടുന്നു. അവ സംഭവിക്കാതെ വരുന്നപക്ഷം ആ കഴിവ് കഴിവുകേടായിരിക്കുമല്ലോ.

(4) അവൻ ഉദ്ദേശിച്ചത് സംഭവിക്കുമെന്ന് അവൻ പറയുന്നു. അവന്റെ വചനം സത്യവുമാണ്. അപ്പോൾ ഏതെങ്കിലുമൊന്ന് സംഭവിക്കാതിരിക്കുന്ന പക്ഷം, അവൻ പറഞ്ഞത് കളവായിത്തീരും. ഈ വസ്തുതകളെല്ലാം മനസ്സിലാക്കിയവരെ സംബന്ധിച്ചിടത്തോളം ആപത്തുകൾ നിസ്സാരമായിരിക്കുന്നതാണ്. അതെ, من عرف سر الله في القدر هانت عليه المصائب(അല്ലാഹുവിന്റെ ഖദ്റിലടങ്ങിയ രഹസ്യം മനസ്സിലാക്കിയവർക്ക് ആപത്തുകൾ എളുതായിത്തീരും.)'

റാസീ (റ) തുടരുന്നു: 'മുഅ്തസിലഃ' കക്ഷിയെപ്പറ്റി പറയുകയാണെങ്കിൽ, കഴിവിലും ഉദ്ദേശ്യത്തിലും ( قدرة ലും ارادة ലും) അവർ ഭിന്നാഭിപ്രായക്കാരാണെങ്കിലും * അറിവിലും വർത്തമാനത്തിലും (علم ലും خبر ലും )അവർ നമ്മോട് യോജിക്കുന്നുണ്ട്. ** ഈ രണ്ട് ഗുണങ്ങളും- അല്ലാഹു എല്ലാം അറിയുമെന്നും അവൻ പറയുന്നതെല്ലാം സത്യമെന്ന് സമ്മതിക്കുന്നതോടെത്തന്നെ നമ്മുടെ മേൽ മുഅ്തസിലഃ ആരോപിക്കുന്ന 'ജബ്ർ (നിർബന്ധവാദം) അവർക്ക് ബാധകമാണ്. (***) ഈ 'ജബ്റി'ന് വിരോധമില്ലെങ്കിൽ എന്തുകൊണ്ട് മറ്റേ 'ജബ്റും' ആയിക്കൂടാ?! (****) ഒരു തരത്തിൽ നോക്കുമ്പോൾ, തത്വശാസ്ത്രക്കാരുടെ അഭിപ്രായം സ്വീകരിച്ചാൽ, അതിലും മനുഷ്യൻ ചില നിർബന്ധങ്ങൾക്ക് വിധേയനാ

---

*(*) മനുഷ്യന് അവന്റെ ഉദ്ദേശ്യമനുസരിച്ച് പ്രവർത്തിക്കുവാനുള്ള പരിപൂർണ കഴിവുണ്ട്. അതിൽ അല്ലാഹുവിന്റ ഉദ്ദേശത്തിന് പങ്കില്ല എന്നാണ് 'മുഅ്തസിലഃയു'ടെ വാദം. അതാണിവിടെ റാസി (റ) ചൂണ്ടിക്കാട്ടുന്നത്.*

*(**) അല്ലാഹു എല്ലാ കാര്യവും അറിയുമെന്നും, അവന്റെ പ്രസ്താവനകളെല്ലാം സത്യംതന്നെ ആയിരിക്കുമെന്നും നമ്മെപ്പോലെ മുഅ്തസിലഃയും സമ്മതിക്കുന്നുണ്ടെന്ന് താൽപര്യം.*

*(***) എല്ലാ കാര്യങ്ങളും ഇന്നിന്നപ്രകാരമെന്ന് അല്ലാഹു മുൻകൂട്ടി നിശ്ചയിച്ചിരിക്കയാൽ, മനുഷ്യൻ കേവലം തനി യന്ത്രം പോലെ നിർബന്ധിതൻ മാത്രമാണെന്നും, മനുഷ്യന് യാതൊരു തരത്തിലുള്ള സ്വാതന്ത്ര്യമോ കഴിവോ ഇല്ലെന്നുമുള്ള വാദത്തിനാണ് 'ജബ്ർ' (الجبر) എന്ന് പറയുന്നത്.*

*(****) അറിവിന്റെയും, വർത്തമാനത്തിൽ സത്യതയുടെയും കാരണമായി ഉണ്ടാകുന്ന 'ജബ്റി'നു വിരോധമില്ലെങ്കിൽ, ഉദ്ദേശ്യത്തിന്റെയും കഴിവിന്റെയും കാരണമായി ഏർപ്പെടുന്ന 'ജബ്റും' എന്തുകൊണ്ട് ന്യായീകരിച്ചുകൂടാ എന്നർത്ഥം.*

ണെന്ന് കാണാവുന്നതാണ് ........... എനി, പ്രകൃതിവാദക്കാരെപ്പറ്റി പറയുന്ന പക്ഷം, അവർ ദൈവിക പ്രവർത്തനങ്ങളെ നിഷേധിക്കുന്നുവെങ്കിൽപോലും, കാര്യങ്ങൾ സംഭവിക്കുന്നത് യാദൃശ്ചികമായിട്ടാണെന്നോ മറ്റോ അവരും പറയാതെവയ്യ. അപ്പോഴും മനുഷ്യൻ, തികച്ചും തന്റെ ഹിതവും ഇച്ഛയും (الإختيار) അനുസരിച്ചല്ല നിലകൊള്ളുന്നതെന്നും, മറ്റേതോ തരത്തിലുള്ള ഒരു നിർബന്ധത്തിന് വിധേയ നാണെന്നും സമ്മതിക്കേണ്ടിവരും. ചുരുക്കിപ്പറഞ്ഞാൽ, ഒരു പ്രകാരത്തിലല്ലെ ങ്കിൽ മറ്റൊരു പ്രകാരത്തിൽ, മനുഷ്യൻ ചില നിർബന്ധങ്ങൾക്ക് വിധേയനാണെന്ന് വിശേഷബുദ്ധിയുള്ള ആർക്കും സമ്മതിക്കാതിരിക്കുക സാധ്യമല്ല:-

'മുഅ്തസിലഃ' കക്ഷിയുടെയും 'ജബ്‌രിയ്യഃ' കക്ഷിയുടെയും ന്യായങ്ങളും മറ്റും വിവരിച്ചശേഷം അവരെ ചൂണ്ടിക്കൊണ്ട് റാസീ (റ) ഇങ്ങനെ ഉപസംഹരി ക്കുന്നു: 'ഈ ന്യായങ്ങളൊക്കെ ക്വദ്റിനെയും ജബ്റിനെയും സംബന്ധിച്ച തെളി വുകളാണെന്ന് പറയുന്നതിലും, ഓരോ കക്ഷിയും അതാതിനെ കെട്ടിപ്പുണർന്നു കൊണ്ടിരിക്കുന്നതിലും ബുദ്ധിജീവികൾ ആശ്ചര്യപ്പെടുകയാണ്!' (من تفسير الرازي ص ٨٨ ، ٨٩ : ٨ ملخصا)

അധിക വിവരണമൊന്നും കൂടാതെത്തന്നെ, സത്യാമ്പേഷികൾക്ക് വിഷ യത്തിന്റെ യഥാർത്ഥം മനസ്സിലാക്കുവാൻ ഉതകുന്ന അൽപം ക്വുർആൻ വാക്യ ങ്ങൾകൂടി ഇവിടെ ഉദ്ധരിക്കാം. മനസ്സാക്ഷിയോടുകൂടി അവയൊന്ന് വായിച്ചു നോക്കുക. അല്ലാഹു പറയുന്നു:-

قل لن يصيبنا الا ما كتب الله لنا هو مولانا وعلى الله فليتوكل المتوكلون : التوبة ٥١

(പറയുക: അല്ലാഹു ഞങ്ങൾക്ക് രേഖപ്പെടുത്തിയതല്ലാതെ, ഞങ്ങൾക്ക് ബാധിക്കുകയില്ല തന്നെ. അവൻ ഞങ്ങളുടെ യജമാനനാകുന്നു. ഭരമേൽപിക്കു ന്നവർ അല്ലാഹുവിൽ ഭരമേൽപിച്ചു കൊള്ളട്ടെ. (സൂ: തൗബഃ) നബിﷺക്കും അനുയായികൾക്കും നന്മവരുമ്പോൾ വെറുപ്പും, തിന്മവരുമ്പോൾ ആഹ്ലാദവും കാണിക്കുന്നവരോടാണ് ഇങ്ങനെ പറയുവാൻ അല്ലാഹു കൽപിക്കുന്നത്. ഇവിടെ ما كتب എന്ന വാക്കിന് നേരത്തെ വിവരിച്ച അർത്ഥങ്ങളിൽ ഏതർത്ഥം കൊടു ത്താലും ശരി, അല്ലാഹു മുമ്പ് നിശ്ചയിച്ചതേ സംഭവിക്കുകയുള്ളൂവെന്നാണ് ആയ ത്തിന്റെ സാരം എന്ന് വ്യക്തം.

قل لو كنتم في بيوتكم لبرز الذين كتب عليهم القتل إلى مضاجعهم – آل عمران: ١٥٤

(പറയുക: നിങ്ങൾ നിങ്ങളുടെ വീടുകളിലായിരുന്നാലും യാതൊരുവ രുടെ മേൽ കൊല നിശ്ചയിക്കപ്പെട്ടിരിക്കുന്നു- കൊല്ലപ്പെടുമെന്ന് വിധിക്കപ്പെട്ടി രിക്കുന്നു- വോ അവർ തങ്ങളുടെ മരണപ്പെട്ട് വീഴുന്ന സ്ഥലങ്ങളിലേക്ക് പുറപ്പെ

ട്ടുവരുന്നതാണ്. (ആലുഇംറാൻ) മനമില്ലാമനസ്സോടെ യുദ്ധത്തിൽ പങ്കെടുത്ത കപടവിശ്വാസികൾ, 'ഞങ്ങൾക്ക് കാര്യത്തിൽ വല്ല അധികാരവും ഉണ്ടായിരുന്നെങ്കിൽ ഇവിടെവെച്ച് കൊല്ലപ്പെടേണ്ടി വരുമായിരുന്നില്ലല്ലോ (لو كان لنا من الأمر شيء ما قتلنا ههنا) എന്ന് പറഞ്ഞതിന് 'മറുപടിയാണ് ഈ വാക്യം' ഇവിടെയും كتب യുടെ അർത്ഥം മേൽപ്രകാരം തന്നെ.

هو الذي خلقكم من طين ثم قضى اجلا و اجل مسمى عنده ثم انتم تمترون– الأنعام:٢

(അവനത്രെ, നിങ്ങളെ കളിമണ്ണിൽനിന്ന് സൃഷ്ടിച്ചവൻ. പിന്നീടവൻ ഒരു അവധി വിധിക്കുകയും ചെയ്തിരിക്കുന്നു. നിർണയിക്കപ്പെട്ട ഒരു അവധി അവന്റെ അടുക്കൽ ഉണ്ടുതാനും. പിന്നെയും നിങ്ങൾ സന്ദേഹപ്പെട്ടുകൊണ്ടിരിക്കുന്നു! (അൻആം.) മരണത്തിന് മുമ്പുതന്നെ ആയുഷ്ക്കാലാവധി നിശ്ചയിക്കപ്പെട്ടു കഴിഞ്ഞിട്ടുണ്ടെന്ന് ഈ വചനം വ്യക്തമാക്കുന്നു. പ്രകൃതി നിയമപ്രകാരം മനുഷ്യൻ മരിച്ചേക്കുന്ന സ്വാഭാവികമായ കാലാവധിയാണിവിടെ 'നിർണയിക്കപ്പെട്ട അവധി (اجل مسمى) കൊണ്ട് ഉദ്ദേശ്യമെന്നുവെക്കുവാൻ നിവൃത്തിയില്ല. വല്ല കടമിടപാടുകളും നടത്തുമ്പോൾ അതിന്റെ നിശ്ചിത അവധിവരേക്കും അത് എഴുതി രേഖപ്പെടുത്തിവെക്കണം (فاكتبوه إلى اجل مسمى) എന്ന് സൂറത്തുൽ ബക്വറഃയിൽ അല്ലാഹു പറഞ്ഞിരിക്കുന്നു. അതത് ഇടപാടുകളുടെ സ്വാഭാവികമായ സാധാരണ അവധിവരെ എന്ന് ഇതിനർത്ഥമില്ലല്ലോ. അതേ വാക്ക് (اجل مسمى) തന്നെയാണ് ഇവിടെയുമുള്ളത്. അപ്പോൾ, ഓരോരുവന്റെയും ആയുഷ്കാലത്തിന്റെ കൃത്യമായ അവധി അല്ലാഹുവിന്റെ അടുക്കൽ നേരത്തെത്തന്നെ രേഖപ്പെട്ടിട്ടുണ്ടെന്ന് തന്നെയാണ് ആയത്തിന്റെ സാരം.

لِكُلِّ أَجَلٍ كِتَابٌ ﴿٣٨﴾ يَمْحُوا۟ ٱللَّهُ مَا يَشَآءُ وَيُثْبِتُ ۖ وَعِندَهُۥٓ أُمُّ ٱلْكِتَـٰبِ ﴿٣٩﴾ [الرعد]

(എല്ലാ അവധിക്കും ഒരു ഗ്രന്ഥം- അഥവാ രേഖ -ഉണ്ട്. അല്ലാഹു ഉദ്ദേശിക്കുന്നത് അവൻ മായിച്ചുകളയുകയും, സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. മൂലഗ്രന്ഥം- അഥവാ കേന്ദ്രരേഖ- അവന്റെ പക്കലുണ്ട് താനും. റഅ്ദ്.) ഇവിടെയും തന്നെ കിതാബിന് വാക്കർത്ഥം എന്ത് കൊടുത്താലും ശരി, ഓരോ കാര്യത്തിനും ഓരോ പ്രത്യേക അവധി നിശ്ചയിച്ചിട്ടുണ്ടെന്നും, അതിന്റെ കൈകാര്യങ്ങൾ അല്ലാഹുവിന്റെ കയ്യിലാണെന്നും, എല്ലാറ്റിനെയും സംബന്ധിച്ച മൂലരേഖ അവന്റെ പക്കലുണ്ടെന്നുമാണ് ആയത്തിന്റെ വിവക്ഷ.

وَعِندَهُۥ مَفَاتِحُ ٱلْغَيْبِ لَا يَعْلَمُهَآ إِلَّا هُوَ ۚ وَيَعْلَمُ مَا فِى ٱلْبَرِّ وَٱلْبَحْرِ ۚ وَمَا تَسْقُطُ مِن وَرَقَةٍ إِلَّا يَعْلَمُهَا

وَلَا حَبَّةٍ فِى ظُلُمَـٰتِ ٱلْأَرْضِ وَلَا رَطْبٍ وَلَا يَابِسٍ إِلَّا فِى كِتَـٰبٍ مُّبِينٍ ﴿٥٩﴾ [الأنعام]

(അദൃശ്യകാര്യത്തിന്റെ താക്കോലുകൾ അവന്റെ അടുക്കലാണ്. അവനല്ലാതെ അത് അറിയുകയില്ല. കരയിലുള്ളതും കടലിലുള്ളതും അവൻ അറിയുന്നു. ഒരു ഇലയും അവൻ അറിയാതെ വീഴുന്നില്ല. ഭൂമിയുടെ അന്ധകാരങ്ങളി

ലുള്ള ഒരു ധാന്യമണിയാകട്ടെ, ഒരു ഈറമുള്ള വസ്തുവാകട്ടെ, ഒരു ഉണങ്ങിയ വസ്തുവാകട്ടെ, സ്പഷ്ടമായ ഒരു കിതാബിൽ -രേഖയിൽ- ഇല്ലാതില്ല. (അൻആം.) ഭൂമിയിൽ നടക്കുന്ന എല്ലാ സംഭവങ്ങളും, എല്ലാ മറഞ്ഞകാര്യവും അല്ലാഹു അറിയുമെന്നും, എല്ലാം ഒരു രേഖയിൽ രേഖപ്പെട്ടു കിടപ്പുണ്ടെന്നുമാണ് അല്ലാഹു ഈ വചനത്തിൽ പറയുന്നത്. അല്ലാഹുവിന്റെ അറിവിനെതിരായി ഒന്നും സംഭവിക്കുകയുമില്ല. എന്നിരിക്കെ, മനുഷ്യന്റെ പ്രവൃത്തികളെമാത്രം ഇതിൽനിന്ന് ഒഴിവാക്കുവാനും, അവന്റെ അറിവിൽ പെടാത്തതോ അതിന് നിരക്കാത്തതോ ആയ വല്ല പ്രവൃത്തിയും മനുഷ്യന് ചെയ്യാൻ കഴിയുമെന്ന് വെക്കുവാനും യാതൊരു ന്യായവും ഇല്ല. ഒന്നൊഴിയാതെ എല്ലാ കാര്യവും എന്നത്രെ 'ഈറമുള്ളതും ഉണങ്ങിയതും' കൊണ്ട് വിവക്ഷ.)

ٱللَّهُ يَعْلَمُ مَا تَحْمِلُ كُلُّ أُنثَىٰ وَمَا تَغِيضُ ٱلْأَرْحَامُ وَمَا تَزْدَادُ ۖ وَكُلُّ شَىْءٍ عِندَهُۥ بِمِقْدَارٍ ﴿٨﴾

عَٰلِمُ ٱلْغَيْبِ وَٱلشَّهَٰدَةِ ٱلْكَبِيرُ ٱلْمُتَعَالِ ﴿٩﴾ [الرعد]

(എല്ലാ പെണ്ണും ഗർഭം ധരിക്കുന്നതും, ഗർഭപാത്രങ്ങൾ ചുരുങ്ങുന്നതും, അത് വർദ്ധിക്കുന്നതും അല്ലാഹു അറിയുന്നു. എല്ലാ കാര്യവും- അഥവാ വസ്തുവും- അവന്റെ അടുക്കൽ ഒരു തോതനുസരിച്ചാകുന്നു. (അവൻ) അദൃശ്യവും ദൃശ്യവും അറിയുന്നവനാണ്. മഹാനാണ്, ഉന്നതനായുള്ളവനാണ്. (റഅ്ദ്) 'ഓരോ കാര്യവും, ഓരോ വസ്തുവും ഇന്നിന്നപ്രകാരമായിരിക്കുമെന്ന ശരിയായ അളവും കണക്കും അല്ലാഹുവിങ്കലുണ്ടെന്നും അതനുസരിച്ച് മാത്രമേ എന്തും പ്രയോഗത്തിൽ വരുകയുള്ളുവെന്നും ഈ വചനത്തിൽനിന്നും സ്പഷ്ടം തന്നെ. മനുഷ്യൻ ചെയ്യുന്ന കർമങ്ങളെമാത്രം ഇതിൽനിന്ന് ഒഴിവാക്കാൻ യാതൊരു തെളിവുമില്ല. ന്യായവുമില്ല.)

قَدْ جَعَلَ ٱللَّهُ لِكُلِّ شَىْءٍ قَدْرًا ﴿٣﴾

(എല്ലാ കാര്യത്തിനും അല്ലാഹു ഒരു 'ഖദ്ർ' ഏർപ്പെടുത്തിയിട്ടുണ്ട്. (ത്വലാക്വ്.) മുമ്പ് കണ്ടതുപോലെ, 'ഖദ്ർ' എന്ന വാക്കിന് 'തോത്, അളവ്, വ്യവസ്ഥ, കണക്ക്, നിശ്ചയം' എന്നിങ്ങനെ ഏതെങ്കിലും ഒരു വാക്കിൽ അർത്ഥം കൽപിച്ചുകൊള്ളുക. ചെറുതെന്നോ, വലുതെന്നോ, മനുഷ്യന്റേതെന്നോ, അല്ലാത്തതെന്നോ വ്യത്യാസമില്ലാതെ സകല കാര്യത്തിനും ഒരു വ്യവസ്ഥ അല്ലാഹു നിശ്ചയിച്ചു വെച്ചിട്ടുണ്ടെന്ന് ഈ വചനവും വ്യക്തമാക്കുന്നു.)

ഓരോന്നിനും ഓരോ 'ഖദ്ർ' ഏർപ്പെടുത്തിയിട്ടുണ്ട് (جعل لكم شيء قدرا) എന്നും, എല്ലാറ്റിനും ഓരോ 'മിക്വ്ദാർ' ഉണ്ട് (وكل شيء عنده بمقدار) എന്നും പറഞ്ഞത് ലോകത്തിന്റെ പൊതുവ്യവസ്ഥയെ ഉദ്ദേശിച്ചാണെന്നാണ് ഖദ്റിനെ നിഷേധിക്കുന്നവർ വാദിച്ചു കാണുന്നത്. ഈ വാദം സമ്മതിച്ചു കൊടുത്താൽതന്നെയും, മനുഷ്യന്റെ പ്രവൃത്തികൾ തുടങ്ങിയ ഓരോ ലോകകാര്യങ്ങളും, പരമാണു തൊട്ട് ആകാശലോകങ്ങൾവരെയുള്ള ഓരോ വസ്തുക്കളും ഇന്നിന്നപ്രകാരം

മാത്രമേ ഉണ്ടാവാൻ പാടുള്ളൂവെന്ന് സുനിശ്ചിതമായിത്തീരുന്ന ഒരു നിയമ വ്യവസ്ഥയായിരിക്കും അതെന്ന് തീർച്ചയാണ്. കാരണം, അല്ലാഹു നിശ്ചയിക്കുന്ന ഏതൊരു വ്യവസ്ഥയും പരിപൂർണവും സസൂക്ഷ്മവും ആയിരിക്കുമല്ലോ. അഥവാ മനുഷ്യരുടേതുപോലെ ഏകദേശ രൂപത്തിലുള്ളതോ അപൂർണമോ ആയിരിക്കയില്ല. അല്ലാഹു സൂക്ഷ്മജ്ഞനും സർവ്വജ്ഞനുമാണല്ലോ. അടുത്ത ആയത്തിൽ പ്രസ്താവിക്കുന്നതുപോലെ, എത്ര നിസ്സാരകാര്യവും അവന്റെ ശ്രദ്ധയിൽ പെടാതിരിക്കയില്ല. അപ്പോൾ, അവൻ നിശ്ചയിക്കുന്ന ഓരോ വ്യവസ്ഥയുടെയും, അവൻ നിശ്ചയിക്കുന്ന ഓരോ കാര്യകാരണബന്ധത്തിന്റെയും അടിസ്ഥാനത്തിൽ എന്തെല്ലാം നടക്കും, എത്രയെല്ലാം നടക്കും, എങ്ങനെയെല്ലാം നടക്കും എന്നൊക്കെ തികച്ചും വിശദമായ രൂപത്തിൽതന്നെ ഉൾക്കൊള്ളുന്ന ഒരു സുനിശ്ചിതത്വം അതിൽ അനിവാര്യമായിത്തീരുന്നു. അതില്ലാത്തപക്ഷം, അവന്റെ ആ വ്യവസ്ഥകൾ കേവലം മനുഷ്യന്റെ സൃഷ്ടിയായ ഭരണഘടനകൾക്ക് സമാനമായിരിക്കുമെന്ന് പറയേണ്ടിവരും! ഒരു രാഷ്ട്രത്തിന്റെ ഭരണഘടനയനുസരിച്ച് ആ രാജ്യത്ത് ചിലതെല്ലാം നടന്നേക്കുമെന്ന ഒരു അനുമാനം അതിന്റെ കർത്താക്കൾ ചെയ്തിരിക്കും എന്നല്ലാതെ എപ്പോൾ എന്ത് എങ്ങനെയെല്ലാം സംഭവിക്കുമെന്ന ഒരു ഏകദേശനിർണയം പോലും അതിന്റെ നിർമാതാക്കൾക്ക് മുൻകൂട്ടി വിഭാവനം ചെയ്തിരിക്കുവാൻ കഴിയുകയില്ല. അതുകൊണ്ടാണല്ലോ, ഭരണഘടനാകർത്താക്കൾ തന്നെ ഇടക്കിടെ ആ ഭരണഘടന മാറ്റാനും ഭേദഗതി ചെയ്യാനും മുതിർന്നുകാണുന്നതും, അതിന്റെ അടിസ്ഥാനത്തിൽ നടപ്പിലാക്കപ്പെടുന്ന ചില കാര്യങ്ങൾ അതിന്റെ തന്നെ ലക്ഷ്യത്തിന് വിരുദ്ധമായി പലപ്പോഴും അനുഭവപ്പെടുന്നതും. അല്ലാഹുവിന്റെ മഹത്വങ്ങൾ മനുഷ്യന്റെ ഊഹത്തിനും, അനുമാനത്തിനും അതീതമാണെന്ന് ഓർത്തിരിക്കേണ്ടതാണ്.

عَٰلِمِ ٱلْغَيْبِ ۖ لَا يَعْزُبُ عَنْهُ مِثْقَالُ ذَرَّةٍ فِى ٱلسَّمَٰوَٰتِ وَلَا فِى ٱلْأَرْضِ وَلَآ أَصْغَرُ مِن ذَٰلِكَ وَلَآ أَكْبَرُ إِلَّا فِى كِتَٰبٍ مُّبِينٍ ﴿٣﴾ |

(അദൃശ്യത്തെ അറിയുന്നവനാണ് അവൻ. ആകാശങ്ങളിലാകട്ടെ, ഭൂമിയിലാകട്ടെ, ഒരു അണുത്തൂക്കവും അവനിൽനിന്ന് വിട്ടുപോകുകയില്ല. അതിനെക്കാൾ ചെറുതാകട്ടെ, വലുതാകട്ടെ ഒരു സ്പഷ്ടമായ ഗ്രന്ഥത്തിൽ ഇല്ലാതെയുമില്ല. (സബഉ്) ഇതേമാതിരി മറ്റൊരു ക്വുർആൻവാചകം സൂ: യൂനുസ് 61 ലും കാണാം.)

أَلَمْ تَعْلَمْ أَنَّ ٱللَّهَ يَعْلَمُ مَا فِى ٱلسَّمَآءِ وَٱلْأَرْضِ ۗ إِنَّ ذَٰلِكَ فِى كِتَٰبٍ ۚ إِنَّ ذَٰلِكَ عَلَى ٱللَّهِ يَسِيرٌ ﴿٧٠﴾

(ആകാശത്തിലും ഭൂമിയിലുമുള്ളത് അല്ലാഹു അറിയുന്നുവെന്ന് നിനക്കറിഞ്ഞുകൂടേ? നിശ്ചയമായും അതൊരു ഗ്രന്ഥത്തിലുണ്ട്. നിശ്ചയമായും, അത് അല്ലാഹുവിന്റെ മേൽ നിസ്സാരമായതാണ്. (ഹജ്ജ്). ആയത്തിന്റെ ഒടുവിലത്തെ വാചകം പ്രത്യേകം മനസ്സിരുത്തുക.)

قُلْ إِنَّ رَبِّى يَبْسُطُ ٱلرِّزْقَ لِمَن يَشَآءُ وَيَقْدِرُ وَلَـٰكِنَّ أَكْثَرَ ٱلنَّاسِ لَا يَعْلَمُونَ ﴿٣٦﴾

(പറയുക: നിശ്ചയമായും എന്റെ റബ്ബ് അവൻ ഉദ്ദേശിക്കുന്നവർക്ക് ഉപജീവനം വിശാലമാക്കുകയും, കുടുസ്സാക്കുകയും ചെയ്യുന്നു. പക്ഷേ, മനുഷ്യരിൽ അധികമാളും അറിയുന്നില്ല. (സബഉ്.) ഈ വിഷയം ക്വുർആനിൽ ആവർത്തിച്ചു പറഞ്ഞിട്ടുള്ളതാകുന്നു. ആഹാരമാർഗം ലഭിക്കുന്നത് ഓരോരുത്തരുടെയും ഇച്ഛയോ, സാമർത്ഥ്യമോ പ്രവർത്തനമോ അനുസരിച്ചല്ലെന്നും, പ്രത്യക്ഷത്തിൽ അവയെല്ലാം അതിന് കാരണങ്ങൾ തന്നെയാണെങ്കിലും അല്ലാഹുവിന്റെ ഉദ്ദേശ്യം അനുസരിച്ചാണ് അതിൽ ഏറ്റക്കുറവുണ്ടാകുന്നതെന്നും ഈ വചനത്തിൽ അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. അതുകൊണ്ടുതന്നെയാണ് ഒരേനിലക്കും, ഒരേ സാഹചര്യത്തിലും ഒരേമാതിരി യത്നിക്കുന്ന വ്യക്തികൾക്ക് ലഭ്യമാകുന്ന അദ്ധ്വാനഫലം വ്യത്യസ്തനിലയിലായി നാം കാണുന്നതും. അപ്പോൾ, മനുഷ്യന്റെ ഉപജീവനമാർഗങ്ങളും, അവയുടെ ലഭ്യങ്ങളും അല്ലാഹുവിന്റെ ഉദ്ദേശ്യമനുസിച്ചാണെന്നിരിക്കെ, അവന്റെ നന്മതിൻമകളാകുന്ന പ്രവർത്തനങ്ങളുടെ ആ നിയമത്തിൽനിന്ന് ഒഴിവാക്കുവാനും, അതിൽ മനുഷ്യന്റെ ഉദ്ദേശ്യത്തിന്നേ സ്ഥാനമുള്ളൂ എന്ന് വെക്കുവാനും എന്ത് യുക്തിയാണുള്ളത്?!

قُضِىَ ٱلْأَمْرُ ٱلَّذِى فِيهِ تَسْتَفْتِيَانِ ﴿٤١﴾

(നിങ്ങൾ രണ്ടുപേരും വിധിയന്വേഷിച്ചുകൊണ്ടിരിക്കുന്ന കാര്യം തീരുമാനം ചെയ്യപ്പെട്ടിരിക്കുന്നു. (യൂസുഫ്.) യൂസുഫ് നബി (അ)യോടൊപ്പം ജയിലിലുണ്ടായിരുന്ന രണ്ടുപേർ തങ്ങൾ കണ്ട സ്വപ്നഫലങ്ങളെപ്പറ്റി അന്വേഷിച്ചപ്പോൾ, ഒരാൾ ജയിൽ വിമുക്തനാവുമെന്നും, മറ്റേയാൾ കുരിശിലേറ്റപ്പെടുമെന്നും അദ്ദേഹം അതിന് വ്യാഖ്യാനം നൽകി. അതിനെത്തുടർന്ന് അദ്ദേഹം പറഞ്ഞ വാക്യമാണിത്. അതായത്, ആ വ്യാഖ്യാനത്തിൽ സംശയിക്കേണ്ടതില്ല. അത് അല്ലാഹുവിങ്കൽ തീരുമാനം കഴിഞ്ഞ കാര്യമാണ് എന്ന് സാരം. ക്വദറിനെ നിഷേധിക്കുന്നവർക്ക് ഈ വാക്യത്തിന് അവരുടെ വക പുതിയ അർത്ഥവ്യാഖ്യാനം ആവശ്യമാണല്ലോ. ആകയാൽ 'നിങ്ങൾ അന്വേഷിച്ച കാര്യത്തിന്റെ വിധി ഇതാ നൽകിക്കഴിഞ്ഞു' എന്നൊരു പുതിയ അർത്ഥമാണ് അവർ ഈ വാക്യത്തിന് കൽപിക്കുന്നത്. അറബിഭാഷയിൽ പരിചയമുള്ള ഒരു നിഷ്പക്ഷഹൃദയനും ഇത് ശരിവെക്കുമെന്ന് നമുക്ക് തോന്നുന്നില്ല.

فَٱلْتَقَى ٱلْمَآءُ عَلَىٰٓ أَمْرٍ قَدْ قُدِرَ ﴿١٢﴾

അപ്പോൾ, കണക്കാക്കപ്പെട്ടിട്ടുള്ള ഒരു കാര്യത്തിൽ ആ വെള്ളം കൂട്ടിമുട്ടി (ക്വമർ). ആകാശത്തുനിന്ന് അതിവർഷവും, ഭൂമിയിൽനിന്ന് അമിതമായ ഉറവുമൂലവും ഉണ്ടായ വെള്ളപ്പൊക്കങ്ങൾ ചേർന്ന് അല്ലാഹു മുമ്പ് കണക്കാക്കിവെച്ച ആ സംഭവം– നൂഹ് നബി (അ)യുടെ ജനതയുടെ നാശം– ഉണ്ടായി എന്ന് സാരം. നൂഹ് (അ)ന്റെ ജനത അദ്ദേഹത്തിൽ വിശ്വസിക്കുകയില്ലെന്നും, അവരെ

ജലപ്രളയം വഴി മുക്കിനശിപ്പിക്കുമെന്നും, അത് ഇന്നിന്ന വിധത്തിലാണ് സംഭവിക്കുകയെന്നും അല്ലാഹു മുൻകൂട്ടി കണക്കാക്കിയിട്ടുണ്ടെന്ന് ഈ വചനത്തിൽനിന്ന് വ്യക്തമാണല്ലോ. 'നിന്റെ ജനതയിൽനിന്ന് വിശ്വസിച്ചുകഴിഞ്ഞ ആളുകളല്ലാതെ എനി ആരും വിശ്വസിക്കുകയില്ല' (لن يؤمن من قومك إلا من قد آمن) എന്ന് അറിയിച്ചുകൊണ്ടായിരുന്നു ജലപ്രളയത്തിൽനിന്ന് രക്ഷപ്രാപിക്കുവാനുള്ള കപ്പൽ നിർമാണത്തിനും മറ്റും നൂഹ് നബി (അ)യോട് അല്ലാഹു കൽപിച്ചിരുന്നതെന്ന വസ്തുതയും ഇവിടെ ശ്രദ്ധേയമാണ്. മനുഷ്യരുടെ പ്രവർത്തനങ്ങൾ അവരുടെ ഹിതമനുസരിച്ചാണ് എല്ലാം നടക്കുന്നതെങ്കിൽ ഈ അറിയിപ്പിന് സ്ഥാനമില്ലല്ലോ.

وَلَوْ أَنَّنَا نَزَّلْنَآ إِلَيْهِمُ ٱلْمَلَٰٓئِكَةَ وَكَلَّمَهُمُ ٱلْمَوْتَىٰ وَحَشَرْنَا عَلَيْهِمْ كُلَّ شَىْءٍ قُبُلًا مَّا كَانُوا۟ لِيُؤْمِنُوٓا۟ إِلَّآ أَن يَشَآءَ ٱللَّهُ وَلَٰكِنَّ أَكْثَرَهُمْ يَجْهَلُونَ ﴿١١١﴾

(നാം അവരിലേക്ക് മലക്കുകളെ ഇറക്കുകയും, മരണപ്പെട്ടവർ അവരോട് സംസാരിക്കുകയും, എല്ലാ വസ്തുക്കളെയും കൂട്ടംകൂട്ടമായി നാം അവർക്ക് ഒരുമിച്ചുകൂട്ടുകയും ചെയ്താലും അല്ലാഹു ഉദ്ദേശിക്കുന്നതായാലല്ലാതെ അവർ വിശ്വസിക്കുകയില്ല. എങ്കിലും, അവരിൽ അധികമാളും അജ്ഞരായിരിക്കുകയാണ്) (അൻആം). അല്ലാഹുവിന്റെ ഉദ്ദേശ്യംകൂടാതെ അവർ ഒരിക്കലും വിശ്വസിക്കയില്ലെന്ന് സാരം.

إِنْ هُوَ إِلَّا ذِكْرٌ لِّلْعَٰلَمِينَ ﴿٢٧﴾ لِمَن شَآءَ مِنكُمْ أَن يَسْتَقِيمَ ﴿٢٨﴾ وَمَا تَشَآءُونَ إِلَّآ أَن يَشَآءَ ٱللَّهُ رَبُّ ٱلْعَٰلَمِينَ ﴿٢٩﴾

(ഇത്- ഖുർആൻ- ലോകർക്കുവേണ്ടിയുള്ള ഒരു ഉപദേശം- അഥവാ സ്മരണ- അല്ലാതെ മറ്റൊന്നുമല്ല. അതായത്, നിങ്ങളിൽനിന്ന് ചൊവ്വിന് നിൽക്കുവാൻ ഉദ്ദേശിക്കുന്നവർക്ക്. ലോകരക്ഷിതാവായ അല്ലാഹു ഉദ്ദേശിക്കുന്നതായാലല്ലാതെ നിങ്ങൾ ഉദ്ദേശിക്കുകയുമില്ല). (തക്‌വീർ.) മറ്റെല്ലാ കാര്യങ്ങളെയും പോലെത്തന്നെ മനുഷ്യന്റെ ഉദ്ദേശ്യങ്ങളും, അല്ലാഹുവിന്റെ ഉദ്ദേശ്യം കൂടാതെ സംഭവിക്കുകയില്ലെന്ന് അല്ലാഹു ഇതിൽ സ്പഷ്ടമാക്കിയിരിക്കുന്നു. ഇവിടെ 'മശിയ്യത്താ'കുന്ന ഉദ്ദേശ്യത്തെക്കുറിച്ചാണ്- 'ഇറാദത്താ'കുന്ന ഉദ്ദേശ്യത്തെക്കുറിച്ചല്ല- പറഞ്ഞിരിക്കുന്നതെന്ന് ഓർക്കേണ്ടതാണ്. രണ്ടും തമ്മിലുള്ള വ്യത്യാസം നാം മുമ്പ് ചൂണ്ടിക്കാട്ടിയിട്ടുണ്ടല്ലോ. ഖുർആൻ വചനങ്ങൾ എനിയും ധാരാളം ഉദ്ധരിക്കുവാനുണ്ടെങ്കിലും കൂടുതൽ ഉദ്ധരിച്ചു ദീർഘിപ്പിക്കുന്നില്ല.

# ചില നബി വചനങ്ങൾ

സ്വന്തം ആശയങ്ങൾക്കും താൽപര്യങ്ങൾക്കും എതിരായിക്കണ്ടാൽപോലും ക്വുർആൻ വാക്യങ്ങളെ പാടെ നിഷേധിക്കുവാൻ മുസ്‌ലിംകളെന്ന് വാദിക്കുന്ന ഒരാളും ധൈര്യപ്പെടുകയില്ലല്ലോ. പക്ഷേ, തങ്ങൾക്ക് യോജിക്കാവുന്ന അർത്ഥവ്യാഖ്യാനങ്ങൾ നൽകി സമാധാനിക്കുകയോ, മൗനം അവലംബിക്കുകയോ ആയിരിക്കും ചെയ്യുക. ഹദീഥിനെ അപേക്ഷിച്ചുനോക്കുമ്പോൾ വ്യാഖ്യാന സാധ്യത കൂടുതലുള്ളത് ക്വുർആനിലാണുതാനും. ക്വുർആന്റെ വിശദീകരണങ്ങളാകകൊണ്ട് താരതമ്യേന വ്യാഖ്യാന സാധ്യത ഹദീഥിൽ കുറവായിരിക്കും. കൂടാതെ, ക്വുർആന്റെ വ്യക്തമായ തെളിവുകൾക്ക് എതിരായിക്കാണുന്ന ഹദീഥുകൾ സ്വീകരിക്കേണ്ടതില്ല എന്നുള്ളത് ഒരു അംഗീകൃത നിയമവുമാണ്. അതിനാൽ, തങ്ങളുടെ താൽപര്യങ്ങളുമായി യോജിപ്പിക്കുവാൻ കഴിയാത്ത ഹദീഥുകൾ കാണുമ്പോൾ- അവ എത്രതന്നെ ബലപ്പെട്ടതും ന്യൂനതയില്ലാത്തതുമായിരുന്നാലും ശരി- അവ ക്വുർആന് എതിരാണെന്ന് സമർത്ഥിച്ചുകൊണ്ട് തള്ളിക്കളയുകയാണ് അവരുടെ പതിവ്. എന്നിരിക്കെ, അങ്ങനെയുള്ളവരുടെ മുമ്പിൽ ഹദീഥുകളുടെ തെളിവുകൾക്ക് വലിയ സ്ഥാനമൊന്നുമില്ല. എങ്കിലും, ശുദ്ധഹൃദയരായ സത്യാന്വേഷികൾക്കുവേണ്ടി ചില ഹദീഥുകൾകൂടി ഇവിടെ ഉദ്ധരിക്കുന്നു. ക്വദറിന്റെ വിഷയവുമായി എത്രയോ ഹദീഥുകൾ ഉദ്ധരിക്കുവാനുണ്ടെങ്കിലും മാതൃകക്കായി ചിലതുമാത്രം കാണുക:-

(1) നബി തിരുമേനിﷺ പ്രസ്താവിച്ചതായി ഇബ്നു ഉമർ (റ) ഉദ്ധരിക്കുന്നു: ان الله كتب مقادير الخلائق قبل ان يخلق السماوات والأرض بخمسين ألف سنة الخ – (مسلم) (ആകാശഭൂമികളെ സൃഷ്ടിക്കുന്നതിന് അമ്പതിനായിരം കൊല്ലം മുമ്പ് അല്ലാഹു സൃഷ്ടികളുടെ 'മിക്ദാറുകൾ'- അളവും തോതും- രേഖപ്പെടുത്തിയിരിക്കുന്നു. (മുസ്‌ലിം) സൃഷ്ടികളെ സംബന്ധിച്ച പൊതുവ്യവസ്ഥയാണ് ഈ ഹദീഥിൽ ഉദ്ദേശിക്കപ്പെട്ടതെന്ന് സംശയിക്കുന്നപക്ഷം അടുത്ത ഹദീഥുകൾ വായിക്കുമ്പോൾ ആ സംശയം തീരുന്നതാകുന്നു.

(2) ഇബ്നു മസ്ഊദ് (റ) ഉദ്ധരിക്കുന്നതും അൽപം ദീർഘവുമായ ഒരു ഹദീഥിൽ നബിﷺ പ്രസ്താവിച്ചതിന്റെ ചുരുക്കമിതാണ്: 'നിങ്ങളിലൊരുവൻ അവന്റെ മാതാവിന്റെ വയറ്റിൽ നാല്പത് ദിവസം ഇന്ദ്രിയമായും നാല്പത് ദിവസം രക്തക്കട്ടയായും, നാല്പത് ദിവസം മാംസപിണ്ഡമായും കഴിയും. അനന്തരം നാല് വാക്കുകൾ സഹിതം ഒരു മലക്കിനെ അല്ലാഹു നിയോഗിക്കും. അവന്റെ കർമം, ആയുഷ്കാലം, ആഹാരം, അവൻ ഭാഗ്യവാനോ, ഭാഗ്യം കെട്ടവനോ എന്നീ

നാല് കാര്യങ്ങൾ അദ്ദേഹം രേഖപ്പെടുത്തും. പിന്നീട് അവന് ജീവൻ ഊതപ്പെടും. അല്ലാഹു തന്നെയാണ സത്യം! നിങ്ങളിലൊരാൾ സ്വർഗക്കാരുടെ പ്രവൃത്തികൾ ചെയ്തുകൊണ്ടിരിക്കെ, സ്വർഗത്തിനും അവനുമിടയിൽ ഒരു മുഴം മാത്രം അവശേഷിക്കുന്ന അവസരത്തിൽ, ആ രേഖ അവനിൽ മുൻകടക്കും (അതിജയിക്കും) അപ്പോൾ, അവൻ നരകക്കാരുടെ പ്രവൃത്തികൾ ചെയ്യും. അങ്ങനെ, അതിൽ പ്രവേശിക്കും. നിങ്ങളിലൊരാൾ നരകക്കാരുടെ പ്രവൃത്തികൾ ചെയ്തുകൊണ്ടിരിക്കെ നരകവും അവനും തമ്മിൽ ഒരുമുഴം മാത്രം അവശേഷിക്കുമ്പോൾഅവന്റെ രേഖ അവനിൽ മുൻകടക്കുന്നു. എന്നിട്ടവൻ സ്വർഗക്കാരുടെ പ്രവൃത്തിചെയ്യുന്നു. അങ്ങനെ അവൻ സ്വർഗത്തിൽ പ്രവേശിക്കും.' (ബുഖാരി; മുസ്‌ലിം.)

(3) അലി (റ) പറയുന്നു: നബിﷺ പറഞ്ഞു: 'നിങ്ങളിൽ ഒരാൾ തന്നെ നരകത്തിൽനിന്നുള്ള അവന്റെ ഇരിപ്പിടവും, സ്വർഗത്തിൽനിന്നുള്ള അവന്റെ ഇരിപ്പിടവും, രേഖപ്പെടുത്തപ്പെടാത്തവരില്ല.' സ്വഹാബികൾ ചോദിച്ചു: 'റസൂലേ, എന്നാൽ നമുക്ക് നമ്മുടെ കിതാബിനെ (ആ രേഖയെ) ആസ്പദമാക്കി ഇരിക്കുകയും, കർമങ്ങളെ ഉപേക്ഷിക്കുകയും ചെയ്തുകൂടേ?' തിരുമേനി പറഞ്ഞു: 'നിങ്ങൾ പ്രവർത്തിച്ചുകൊള്ളുവിൻ. എല്ലാവരും അവരവർ എന്തിനായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നുവോ അതിലേക്ക് സൗകര്യം നൽകപ്പെടുന്നവരാകുന്നു. ഒരാൾ ഭാഗ്യവാൻമാരിൽ പെട്ടവനാണെങ്കിൽ, അവന് ഭാഗ്യത്തിന്റെ പ്രവർത്തനങ്ങൾക്ക് സൗകര്യം നൽകപ്പെടും. ഒരാൾ ദുർഭാഗ്യവാൻമാരിൽ പെട്ടവനാണെങ്കിൽ, അവന് ദൗർഭാഗ്യത്തിന്റെ പ്രവർത്തനങ്ങൾക്കും സൗകര്യം നൽകപ്പെടും.' പിന്നീട് നബിﷺ

فَأَمَّا مَنْ أَعْطَىٰ وَٱتَّقَىٰ ﴿٥﴾ وَصَدَّقَ بِٱلْحُسْنَىٰ ﴿٦﴾ فَسَنُيَسِّرُهُۥ لِلْيُسْرَىٰ ﴿٧﴾ وَأَمَّا مَنۢ بَخِلَ وَٱسْتَغْنَىٰ ﴿٨﴾

وَكَذَّبَ بِٱلْحُسْنَىٰ ﴿٩﴾ فَسَنُيَسِّرُهُۥ لِلْعُسْرَىٰ ﴿١٠﴾ [الليل]

എന്നീ ഖുർആൻ വചനങ്ങൾ ഓതുകയും ചെയ്തു. (ബുഖാരി: മുസ്‌ലിം.)നബിﷺ തെളിവായി ഉദ്ധരിച്ച ഈ ഖുർആൻ വചനങ്ങൾ സൂറത്തുല്ലൈലിലുള്ളതാകുന്നു. അതിന്റെ സാരമിതാണ്: 'ആർ, ദാനധർമം കൊടുക്കുകയും സൂക്ഷിക്കുകയും, ഏറ്റവും നല്ലതായുള്ളതിനെ സത്യമാക്കുകയും ചെയ്തുവോ അവന് ഏറ്റവും സൗകര്യമുള്ളതിലേക്ക് നാം സൗകര്യം ചെയ്തുകൊടുത്തേക്കും. ആർ, പിശുക്ക് കാണിക്കുകയും, ധന്യത നടിക്കുകയും, ഏറ്റവും നല്ലതായുള്ളതിനെ കളവാക്കുകയും ചെയ്തുവോ അവന് ഏറ്റവും ഞെരുക്കമായതിലേക്ക് നാം സൗകര്യം ചെയ്തേക്കുന്നതുമാകുന്നു.' الْحُسْنَى (ഏറ്റവും നല്ലത്) തൗഹീദ് മുതലായവയും, الْيُسْرَى (ഏറ്റവും സൗകര്യമായത്) സ്വർഗം മുതലായവയും, الْعُسْرَى (ഏറ്റവും ഞെരുക്കമായത്) നരകവും അതോട് ബന്ധപ്പെട്ടതുമാകുന്നു.

(4) റസൂൽﷺപ്രസ്താവിച്ചതായി ഇബ്നു അബ്ബാസ് (റ)ൽനിന്ന് നിവേദനം വന്നിട്ടുള്ള ഒരു ഹദീഥ് ഇപ്രകാരമാകുന്നു: 'അറിയുക: അല്ലാഹു നിന്റെ പേരിൽ രേഖപ്പെടുത്തിയിട്ടില്ലാത്ത– നിശ്ചയിച്ചിട്ടില്ലാത്ത– ഒരു കാര്യംകൊണ്ട് നിനക്ക് ഉപകാരം ചെയ്യാൻ വേണ്ടി സമുദായം മുഴുവൻ ഒരുമിച്ചു ചേർന്നാലും

അവർ നിനക്ക് ഉപകാരം ചെയ്തേക്കുകയില്ല. നിന്റെമേൽ അവൻ രേഖപ്പെടുത്തിയിട്ടില്ലാത്ത ഒരു കാര്യംകൊണ്ട് നിനക്ക് ഉപദ്രവം ചെയ്യാൻ അവർ ഒത്തൊരുമിച്ചാലും അവർ നിനക്ക് ഉപദ്രവം ചെയ്തേക്കുന്നതുമല്ല. പേനകൾ വറ്റിപ്പോയിരിക്കുന്നു. ഏടുകൾ മടക്കിവെക്കപ്പെട്ടിരിക്കുന്നു.' (തിർമദീ) കാര്യങ്ങളുടെയെല്ലാം തീരുമാനം കഴിഞ്ഞിരിക്കുന്നുവെന്ന് സാരം.

(5) അബൂഹുറയ്റഃ (റ) പ്രസ്താവിക്കുന്നു: 'ഞങ്ങൾ ക്വദറിന്റെ കാര്യത്തിൽ തർക്കിച്ചുകൊണ്ടിരിക്കെ നബിﷺ ഞങ്ങളിൽ പ്രത്യക്ഷപ്പെട്ടു. അവിടുന്ന് കോപിച്ചു. രണ്ട് കവിളിലും ഉറുമാൻ (മാതളം) പഴത്തിന്റെ കുരു കുത്തിപ്പിഴിഞ്ഞതുപോലെ അവിടുത്തെ മുഖം ചുവപ്പുവർണമായി. എന്നിട്ട് പറഞ്ഞു: 'ഇപ്രകാരമാണോ നിങ്ങളോട് കൽപ്പിക്കപ്പെട്ടിരിക്കുന്നത്?! അതല്ലെങ്കിൽ ഇതുമായിട്ടാണോ ഞാൻ നിങ്ങളിലേക്ക് അയക്കപ്പെട്ടിരിക്കുന്നത്?! നിങ്ങളുടെ മുമ്പുള്ളവർ നാശമടഞ്ഞത് അവർ ഇക്കാര്യത്തിൽ ഭിന്നിച്ചപ്പോഴായിരുന്നു. ഞാൻ നിങ്ങളോട് തീർത്ത് പറയുന്നു: നിങ്ങൾ ഈ വിഷയത്തിൽ ഭിന്നിച്ചു പോകരുതെന്ന്!' (തിർമദീ; ഇബ്നുമാജഃ)

(6) ബുഖാരിയും മുസ്ലിമും (റ) അടക്കം എല്ലാ പ്രധാന മുഹദ്ദിഥുകളും അവരുടെ ഹദീഥുഗ്രന്ഥങ്ങളിൽ പ്രസ്താവിച്ചതും, സുപ്രസിദ്ധമായി അറിയപ്പെട്ടതുമായ ഒരു സംഭവമത്രെ, ജിബ്രീൽ മനുഷ്യരൂപത്തിൽ പ്രത്യക്ഷപ്പെട്ടു വന്ന് നബിﷺയോട് പല കാര്യങ്ങളും ചോദിച്ചറിഞ്ഞ സംഭവം. മതകാര്യങ്ങൾ ചോദിച്ചറിയേണ്ടുന്നതെങ്ങിനെയെന്ന് സ്വഹാബികൾക്ക് മാതൃക കാട്ടുകയായിരുന്നു അതിന്റെ ഉദ്ദേശ്യം. ആറ് ഈമാൻ കാര്യങ്ങളും (പ്രധാന വിശ്വാസമൂല്യങ്ങളും) അഞ്ച് ഇസ്ലാം കാര്യങ്ങളും (പ്രധാന നിർബന്ധകർമങ്ങളും) അടക്കം പലതും അതിൽ നബിﷺ വിവരിച്ചിട്ടുണ്ട്. ഈമാൻ കാര്യങ്ങളെ സംബന്ധിച്ച് നബിﷺ കൊടുത്ത മറുപടി ഇതാണ്. الإيمان أن تؤمن بالله وملئكته وكتبه ورسله واليوم الآخر وتؤمن بالقدر خيره وشره–متفق عليه (ഈമാൻ എന്നാൽ, അല്ലാഹുവിലും, അവന്റെ മലക്കുകളിലും, അവന്റെ ഗ്രന്ഥങ്ങളിലും, അവന്റെ റസൂലുകളിലും, അന്ത്യദിനത്തിലും നീ വിശ്വസിക്കലും, ക്വദ്റിലും അതായത് അതിലെ നന്മയിലും തിന്മയിലും നീ വിശ്വസിക്കലും ആകുന്നു. (ബു; മു.)

ഈ സംഭവത്തെ സംബന്ധിച്ച് ഹദീഥ് പല നിവേദന പരമ്പരകളിൽകൂടിയും മുസ്ലിം (റ) നിവേദനം ചെയ്തിരിക്കുന്നത് കാണാം. അവയിൽ ഒന്നാമത്തെ നിവേദനത്തിൽ, ഇബ്നു ഉമർ (റ) ഈ ഹദീഥ് ഉദ്ധരിച്ച ഒരു സന്ദർഭം നിവേദകൻമാരിൽ ഒരാളായ, യഹ്യബ്നുയഅ്മുർ (يحيى بن يعمر) ഇങ്ങനെ വിവരിക്കുന്നു: 'ബസ്വറയിൽ ആദ്യം ക്വദ്റിനെപ്പറ്റി സംസാരം തുടങ്ങിയത് മഅ്ബദുൽ ജുഹനീ (معبد الجهني)യാണ്. ഞാനും ഹുമൈദും (حميد) കൂടി ഹജ്ജിനോ ഉംറഃക്കോ വേണ്ടി (മക്കഃയിലേക്ക്) പോയി. സ്വഹാബിമാരിൽ ആരെയെങ്കിലും കണ്ടാൽ

ക്വദ്റിന്റെ വിഷയത്തിൽ ഇവർ സംസാരിക്കാറുള്ളതിനെക്കുറിച്ച് ചോദിക്കാമെന്ന് ഞങ്ങൾ പറഞ്ഞു, അങ്ങനെ, ഇബ്നുഉമർ (റ) പള്ളിയിലേക്ക് പ്രവേശിക്കുന്നത് ഞങ്ങൾ കണ്ടു. ഞങ്ങൾ അദ്ദേഹത്തെ ഇടവും വലവുമായിചെന്ന് പൊതിഞ്ഞു. ഞാൻ പറഞ്ഞു: 'ഞങ്ങളുടെ അവിടെ ചിലരുണ്ട്; അവർക്ക് ക്വുർആൻ അറിയാം; അറിവിന്റെ കാര്യത്തിൽ അവർ ഗവേഷണം നടത്തുകയും ചെയ്യുന്നു. അവർ പറയുന്നു: ക്വദ്ർ എന്നൊന്നില്ലെന്നും, കാര്യങ്ങളെല്ലാം പുത്തനായുണ്ടാകുന്ന താണെന്നും' *(*)* ഇബ്നു ഉമർ (റ) പറഞ്ഞു: 'അവരുമായി കണ്ടാൽ താങ്കൾ പറയണം; ഞാൻ അവരുമായും, അവർ ഞാനുമായും ബന്ധമില്ലാത്തവരാണെന്ന്. അല്ലാഹു തന്നെയാണ! ഉഹ്ദുമലയോളം സ്വർണമുണ്ടായിട്ടും അതൊക്കെ അവർ ധർമം ചെയ്താലും, അവർ ക്വദ്റിൽ വിശ്വസിക്കാത്തപക്ഷം, അല്ലാഹു അത് സ്വീകരിക്കുകയില്ല.' പിന്നീട് തന്റെ പിതാവ് ഉമർ (റ) പ്രസ്താവിച്ചതായി, ജിബ്രീൽ (അ) വന്ന് ചോദിച്ച പ്രസ്തുതസംഭവം അദ്ദേഹം വിവരിച്ചുതന്നു.' (അതിലെ ചില വാചകങ്ങളാണ് മുകളിൽ നാം വായിച്ചത്.)

ഈ ഹദീഥിന്റെ വിവരണമദ്ധ്യെ മുസ്ലിമിന്റെ വ്യാഖ്യാനത്തിൽ ഇമാം നവവീ (റ) പ്രസ്താവിച്ചിട്ടുള്ള ചില കാര്യങ്ങൾ അറിയേണ്ടതാണ്. അവ ഇങ്ങനെ സംഗ്രഹിക്കാം: 'സത്യത്തിന്റെ പക്ഷക്കാർ (اهل الحق) ക്വദ്റിനെ സ്ഥാപിക്കുന്നവരാണ്. അല്ലാഹു കാര്യങ്ങൾ പണ്ടേ നിർണയിച്ചിരിക്കുന്നു, ഇന്നപ്പോൾ ഇന്നത് സംഭവിക്കുമെന്ന് അവൻ അറിയുകയും ചെയ്യുന്നു. ആ നിശ്ചയപ്രകാരം അവ സംഭവിക്കുന്നു എന്നുള്ളതാണ് ക്വദ്ർ. 'ക്വദരിയത്ത്' (എന്ന കക്ഷി) അതിനെ നിഷേധിക്കുന്നു. അല്ലാഹു മുമ്പ് ഒന്നും നിർണയിച്ചിട്ടില്ലെന്നും, മുൻകൂട്ടി അറിയുകയില്ലെന്നും, ഓരോന്നും സംഭവിക്കുമ്പോൾ മാത്രമേ അവൻ അറിയുകയുള്ളൂവെന്നും അവർ ജല്പിക്കുന്നു. അല്ലാഹുവിന്റെ പേരിൽ കളവുപറയുകയാണവർ. അല്ലാഹു അതിൽനിന്നെല്ലാം എത്രയോ ഉന്നതനാകുന്നു. നിരർത്ഥവും ബാലിശവുമായ ഈ വാദക്കാരുടെ കാലം കഴിഞ്ഞുപോയി. അവരുടെ പിൻഗാമികൾ ക്വദ്റിനെ സമ്മതിക്കുന്നുണ്ട്. പക്ഷേ, ഗുണകരമായ കാര്യങ്ങൾ അല്ലാഹുവിൽനിന്നും, ദോഷകരമായ കാര്യങ്ങൾ പിശാചിൽനിന്നും മറ്റും ഉണ്ടാകുന്നുവെന്നാണ് അവർ പറയുന്നത്. ഇങ്ങനെ, രണ്ട് സ്രഷ്ടാക്കളെ സ്ഥാപിക്കുന്നതുകൊണ്ട് ഇവരെപ്പറ്റി ഈ സമുദായത്തിലെ 'മജൂസി'കൾ (നന്മയുടെയും തിൻമയുടെയും രണ്ട് പ്രത്യേക ദൈവങ്ങളിൽ വിശ്വസിക്കുന്നവർ) എന്ന് വിശേഷിപ്പിക്കപ്പെടാറുണ്ട് ....... ഖത്ത്വാബീ (الخطابي-رح) പറയുന്നു: 'അല്ലാഹു അവന്റെ വിധി നിർണയത്തിന്റെ പേരിൽ മനുഷ്യനെ നിർബന്ധിക്കുക (തീരെ അസ്വത

***(*)* സ്വഹാബികളുടെ കാലാവസാനത്തിന് മുമ്പുതന്നെ ക്വദ്റിന്റെ നിഷേധം സമുദായത്തിൽ തലപൊക്കിയെന്ന് ഇതിൽനിന്ന് വ്യക്തമാകുന്നു. മുസ്ലിം രാജ്യം വികസിച്ചതോടുകൂടി, അനിസ്ലാമിക തത്വശാസ്ത്രങ്ങളുമായും വൈദേശിക സിദ്ധാന്തങ്ങളുമായും ചിരകാലം ഇഴുകിച്ചേർന്നിരുന്ന ആളുകൾ ഇസ്ലാമിലേക്ക് വന്നു. അവരുമായുള്ള സമ്പർക്കത്തിൽ നിന്നാണ് പല നൂതനാശയങ്ങളും മുസ്ലിംകളിൽ ഉത്ഭവിച്ചത്.***

ന്ത്രനാക്കുക) എന്നാണ് 'ക്വദാക്വദ്റി'ന്റെ സാരമെന്ന് പലരും ധരിക്കാറുണ്ട്. അത് ശരിയല്ല. മനുഷ്യന്റെ പ്രവർത്തനങ്ങളെക്കുറിച്ച് അല്ലാഹു മുമ്പേ അറിയുന്നതു കൊണ്ടും, നല്ലതോ ചീത്തയോ ആയ എല്ലാ കാര്യങ്ങളും അവൻ സൃഷ്ടിച്ചതും നിർണയിച്ചതുമാകകൊണ്ടുമാണ് ക്വദ്ർ ഉണ്ടായിത്തീരുന്നത്. 'ക്വദ്ർ' എന്നാൽ 'ക്വാദിറാ'യ (കഴിവുള്ളവനായ) അല്ലാഹുവിനാൽ നിർണയം ചെയ്യപ്പെടുന്ന വ്യവസ്ഥയും, 'ക്വദ്വാഉ്' എന്നാൽ അത് നടപ്പിൽ വരുത്തുക എന്നുമാണുദ്ദേശ്യം..............' (شرح مسلم).

ബുഖാരിയുടെ വ്യാഖ്യാതാവായ ഇമാം അസ്ക്വലാനീ (റ)യുടെ ചില വാചകങ്ങൾ കൂടി ഇവിടെ ചുരുക്കി ഉദ്ധരിക്കാം: 'ക്വദ്റിനെക്കുറിച്ച് മനസ്സിലാക്കുവാൻ 'കിതാബും സുന്നത്തും' മാത്രമാണ് മാർഗം. യുക്തിക്കും അനുമാനത്തിനും അതിൽ സ്ഥാനമില്ല. ആ മാർഗം ആർ തെറ്റിപ്പോയോ അവൻ പരിഭ്രമത്തിന്റെ സമുദ്രത്തിൽ വീഴും. അവർക്ക് കണ്ണിന് കുളിർമയോ, മനസ്സിന് സമാധാനമോ ലഭിക്കയില്ല. കാരണം, ക്വദ്ർ എന്ന് പറയുന്നത് അല്ലാഹുവിന്റെ രഹസ്യങ്ങളിൽപെട്ട ഒന്നാണ്. ഒരു റസൂലിനും, മലക്കിനും അത് അറിയിച്ചുകൊടുക്കാതെ അവൻ മറയിൽ സൂക്ഷിച്ചിരിക്കുകയാണ്. ക്വദ്റിൽ അടങ്ങിയ രഹസ്യം സ്വർഗസ്ഥരായ ആളുകൾ അവിടെവെച്ച് ഗ്രഹിക്കുമെന്നല്ലാതെ, അതിന്മുമ്പായി അവർക്കും അത് വെളിപ്പെടുകയില്ലെന്ന് ചില മഹാൻമാർ പറഞ്ഞതായി ഇബ്നു സംആനീ (أبو المظفر بن سمعاني–رح) പ്രസ്താവിക്കുന്നു. انا كل شيئ خلقناه بقدر (എല്ലാ വസ്തുവെയും നാം ഒരു 'ക്വദ്ർ' അനുസരിച്ച് സൃഷ്ടിച്ചിരിക്കുന്നു) എന്ന ക്വുർആൻ വാക്യം, നമ്മുടെ പ്രവൃത്തികളടക്കം എല്ലാറ്റിന്റെയും സ്രഷ്ടാവും, തോതു കണക്കാക്കിയവനുമാണ് അല്ലാഹു എന്നുള്ളതിന് സ്പഷ്ടമായ തെളിവാണ്. الله خالق كل شيء (അല്ലാഹു എല്ലാ വസ്തുവിന്റെയും സ്രഷ്ടാവാണ്) എന്നും, والله خلقكم وما تعملون (നിങ്ങളെയും നിങ്ങൾ പ്രവർത്തിക്കുന്നതിനെയും അല്ലാഹു സൃഷ്ടിച്ചിരിക്കുന്നു) എന്നുമുള്ള ആയത്തുകളെക്കാൾ വ്യക്തമായ തെളിവാണ് ആ ആയത്ത്. അത് 'ക്വദരിയ്യത്തി'ന്റെ കാര്യത്തിൽ അവതരിച്ചതാണെന്ന് മുൻഗാമികളുടെയും, പിൻഗാമികളുടെയും നാവുകളിൽ പ്രസിദ്ധമാണ്. ക്വുറൈശിമുശ്രിക്കുകൾ നബിﷺ യോട് ക്വദ്റിന്റെ വിഷയത്തിൽ വിവാദം നടത്തിയ അവസരത്തിലാണ് ആ ആയത്ത് അവതരിച്ചതെന്ന് അബൂഹുറയ്റഃ (റ)യുടെ നിവേദനമായി അഹ്മദും മുസ്ലിമും (റ) ഉദ്ധരിച്ചിരിക്കുന്നു. ഈമാനിന്റെ ഘടകങ്ങളിൽ ഒന്നാണ് ക്വദ്റിലെ വിശ്വാസമെന്ന് ജിബ്രീലിന്റെ ഹദീഥിലും മുമ്പ് പ്രസ്താവിച്ചുവല്ലോ. وَإِن مِّن شَيْءٍ إِلَّا عِندَنَا خَزَائِنُهُۥ وَمَا نُنَزِّلُهُۥٓ إِلَّا بِقَدَرٍ مَّعْلُومٍ ﴿٢١﴾ [الحجر]

(ഏതൊരു വസ്തുവും തന്നെ, അതിന്റെ ഖജനാക്കൾ നമ്മുടെ അടുക്കൽ ഇല്ലാത്തതായിട്ടില്ല. ഒരു നിശ്ചിതമായ അളവിലല്ലാതെ നാം അതിനെ ഇറക്കുന്നതുമല്ല) എന്ന ക്വുർആൻ വാക്യം അനുസരിച്ച് സർവ്വകാര്യങ്ങളും അല്ലാഹു കണക്കാക്കിയ പ്രകാരം നടക്കുന്നുവെന്നത്രെ 'സലഫി'ന്റെ (സ്വഹാബത്ത്- താബിഉകൾ തുടങ്ങിയ മുൻഗാമികളുടെ) ഏകകണ്ഠമായ അഭിപ്രായം.' (من فتح الباري)

ഇസ്‌ലാമിന്റെ പ്രധാനകക്ഷികളെപ്പറ്റി പറയുന്ന കൂട്ടത്തിൽ മറ്റൊരിടത്ത് ഇമാം അസ്ക്വലാനീ (റ) ഇങ്ങനെ പറയുന്നു: 'ക്വുർആൻ സൃഷ്ടിക്കപ്പെട്ടതല്ല, ക്വദ്ർ യഥാർത്ഥത്തിൽ ഉള്ളതാണ്, ക്വിയാമത്തുനാളിൽ അല്ലാഹുവിനെ കാണുന്നതാണ്, ക്വുർആനിലും സുന്നത്തിലും അല്ലാഹുവിന്റെ വിശേഷണനാമങ്ങളായി പറയപ്പെട്ടിട്ടുള്ളത് (الصفات) അവന്റെ യഥാർത്ഥഗുണങ്ങൾ തന്നെയാണ്, (ശിർക്കും കുഫ്‌റുമല്ലാത്ത) മഹാപാപങ്ങൾ ചെയ്തതുകൊണ്ട് ഈമാനിൽനിന്ന് പുറത്തു പോകയില്ല എന്നൊക്കെ പറയുന്ന ആരും മുഅ്തസിലഃ കക്ഷിയിൽ ഉൾപ്പെടുകയില്ല– മറ്റ് വിഷയങ്ങളിൽ അവർ യോജിച്ചാലും ശരി.' (الفتح ص ٩٦ ج ١٣)

മഹാനായ ഇബ്നുക്വയ്യിം (റ) പറയുന്നു: 'അല്ലാഹുവിന്റെ എല്ലാ മുർസലുകളും, അവതരിപ്പിക്കപ്പെട്ട എല്ലാ ദൈവിക ഗ്രന്ഥങ്ങളും യോജിച്ച വിഷയങ്ങളാണ് ക്വദ്റിന്റെ സ്ഥാപനവും, അല്ലാഹു എല്ലാറ്റിനും കഴിവുള്ളവനാണെന്നും, എല്ലാറ്റിന്റെയും സ്രഷ്ടാവാണെന്നും, എല്ലാറ്റിനെപ്പറ്റിയും അറിയുമെന്നും, എല്ലാ കാര്യവും അവൻ രേഖപ്പെടുത്തി വെച്ചിട്ടുണ്ടെന്നും, അവൻ ഉദ്ദേശിച്ചതെന്തോ അത് ഉണ്ടാകുകയും ഉദ്ദേശിക്കാത്തതെന്തോ അത് ഉണ്ടാകാതിരിക്കുകയും ചെയ്യുമെന്നും, അവന്റെ ഭരണത്തിൽ അവൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവനോട് ആരും അനുസരണക്കേട് ചെയ്യുമായിരുന്നില്ലെന്നും, അവൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ ഭൂമിയിലുള്ളവർ മുഴുവനും വിശ്വസിക്കുമായിരുന്നു എന്നും, അവനോട് അനുസരണക്കേട് കാണിക്കുന്നവർക്ക് അവൻ നൽകാത്ത സഹായങ്ങൾ അവനെ അനുസരിക്കുന്നവർക്ക് അവൻ നൽകുമെന്നും, അവിശ്വാസത്തിന്റെ ആൾക്കാർക്ക് സാധിച്ചുകിട്ടാത്ത സാഹചര്യങ്ങൾ സത്യവിശ്വാസത്തിന്റെ ആൾക്കാർക്ക് അവൻ ഉണ്ടാക്കിക്കൊടുക്കുമെന്നും, അവനാണ് മുസ്‌ലിമിനെ മുസ്‌ലിമാക്കിയവനെന്നും അവൻ ഉദ്ദേശിക്കുന്നവരെ അവൻ സൻമാർഗത്തിലാക്കുമെന്നും, അവൻ ഉദ്ദേശിക്കുന്നവരെ അവൻ വഴിപിഴവിലാക്കുമെന്നുമൊക്കെ. മൊത്തത്തിൽ പറഞ്ഞാൽ വസ്തുക്കളായോ, പ്രവർത്തനങ്ങളായോ ഉള്ള ഏതൊരു കാര്യവും അവന്റെ കഴിവിനും സൃഷ്ടിക്കും പുറത്തുപോകുന്നില്ല. അതുപോലെത്തന്നെ അവ അവന്റെ അറിവിനും ഉദ്ദേശ്യത്തിനും പുറത്തുപോകുന്നതുമല്ല. ഇതാണ് എല്ലാ മുർസലുകളുടെയും മതം ......' (الصواعق المرسلة)

## 'ക്വദ്റി'നെ നിഷേധിക്കുന്നവരുടെ ന്യായങ്ങൾ

എനി നമുക്ക് ക്വദ്റിന്റെ നിഷേധികളുടെ ചില ന്യായങ്ങളെക്കുറിച്ച് അൽപം ആലോചിക്കാം. അവരുടെ സ്വന്തം യുക്തിന്യായങ്ങൾക്ക് പുറമെ തങ്ങൾക്ക് ഏറ്റവും വലിയ തെളിവായി അവർ ഉദ്ധരിക്കാറുള്ളത് മൂന്ന് ക്വുർആൻ വചനങ്ങളാകുന്നു. ഇതാണവ:–

وَقَالُوا لَوْ شَاءَ الرَّحْمَٰنُ مَا عَبَدْنَاهُم ۗ مَّا لَهُم بِذَٰلِكَ مِنْ عِلْمٍ ۖ إِنْ هُمْ إِلَّا يَخْرُصُونَ ﴿٢٠﴾ [الزخرف]

وَقَالَ الَّذِينَ أَشْرَكُوا لَوْ شَاءَ اللَّهُ مَا عَبَدْنَا مِن دُونِهِ مِن شَيْءٍ نَّحْنُ وَلَا آبَاؤُنَا وَلَا حَرَّمْنَا مِن دُونِهِ مِن شَيْءٍ ۚ كَذَٰلِكَ فَعَلَ الَّذِينَ مِن قَبْلِهِمْ ۚ

سَيَقُولُ الَّذِينَ أَشْرَكُوا لَوْ شَاءَ اللَّهُ مَا أَشْرَكْنَا وَلَا آبَاؤُنَا وَلَا حَرَّمْنَا مِن شَيْءٍ ۚ كَذَٰلِكَ كَذَّبَ الَّذِينَ مِن قَبْلِهِمْ حَتَّىٰ ذَاقُوا بَأْسَنَا ۗ قُلْ هَلْ عِندَكُم مِّنْ عِلْمٍ فَتُخْرِجُوهُ لَنَا ۖ إِن تَتَّبِعُونَ إِلَّا الظَّنَّ وَإِنْ أَنتُمْ إِلَّا تَخْرُصُونَ ﴿١٤٨﴾ [الأنعام]

1. അവർ (ബഹുദൈവവിശ്വാസികൾ) പറയുന്നു: 'പരമകാരുണികൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ, ഞങ്ങൾ അവരെ (മലക്കുകളെ) ആരാധിക്കുമായിരുന്നില്ല എന്ന്. അവർക്ക് അതിനെപ്പറ്റി യാതൊരു അറിവുമില്ല. അവർ മതിപ്പിട്ട് (ഊഹിച്ച്) പറയുകയല്ലാതെ ചെയ്യുന്നില്ല.' (സുഖ്റുഫ്: 20)

2. 'ശിർക്ക് ചെയ്തവർ പറയുന്നു: അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ, ഞങ്ങളാകട്ടെ, ഞങ്ങളുടെ പിതാക്കളാകട്ടെ അവന് പുറമെ യാതൊന്നിനെയും ആരാധിക്കുമായിരുന്നില്ല, അവനെക്കൂടാതെ ഞങ്ങൾ യാതൊന്നിനെയും നിഷിദ്ധമാക്കുകയും ചെയ്യുമായിരുന്നില്ല എന്ന്. അപ്രകാരം അവരുടെ മുമ്പുള്ളവരും ചെയ്തിരിക്കുന്നു'. (നഹ്ൽ: 35.)

3. ശിർക്ക് ചെയ്തവർ പറഞ്ഞേക്കും: 'അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ, ഞങ്ങളാകട്ടെ, ഞങ്ങളുടെ പിതാക്കളാകട്ടെ ശിർക്ക് ചെയ്യുമായിരുന്നില്ല; ഞങ്ങൾ യാതൊന്നിനെയും നിഷിദ്ധമാക്കുകയും ചെയ്യുമായിരുന്നില്ല എന്ന്. അപ്രകാരം അവരുടെ മുമ്പുള്ളവരും വ്യാജമാക്കിയിരിക്കുന്നു. അങ്ങനെ, അവർ നമ്മുടെ ശിക്ഷ അനുഭവിച്ചു. (നബിയേ) പറയുക: നിങ്ങളുടെ പക്കൽ വല്ല അറിവും ഉണ്ടോ? എന്നാലത് ഞങ്ങൾക്ക് പുറത്ത് കൊണ്ടുവന്ന് തരിക. നിങ്ങൾ ഊഹത്തെയല്ലാതെ പിൻപറ്റുന്നില്ല. നിങ്ങൾ മതിപ്പിട്ടു പറയുകയല്ലാതെ ചെയ്യുന്നുമില്ല'.(അൻ ആം: 148.)

ഒരേ ആശയം അടങ്ങുന്ന ഈ മൂന്ന് വചനങ്ങളുടെയും താൽപര്യം ഖദ്റിനെ നിഷേധിക്കുന്നവർ വിവരിക്കുന്നത് ഇപ്രകാരമാകുന്നു. 'അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ ഞങ്ങൾ ശിർക്കുകളൊന്നും ചെയ്യുകയോ, (ചില മൃഗങ്ങൾ മുതലായവയെ ഭക്ഷിക്കൽ) നിഷിദ്ധമാക്കുകയോ ചെയ്യുമായിരുന്നില്ല. അഥവാ ഞങ്ങളത് ചെയ്യാൻ അല്ലാഹു ഉദ്ദേശിച്ചത് കൊണ്ടാണ് ഞങ്ങൾ അതെല്ലാം ചെയ്തുപോയത്. എന്നിരിക്കെ, ഞങ്ങൾ അതിൽ കുറ്റക്കാരല്ല എന്നൊക്കെയാണ് മുശ്രിക്കുകൾ പറഞ്ഞതിന്റെ സാരം. മനുഷ്യരുടെ പ്രവർത്തനങ്ങളെല്ലാം അല്ലാഹുവിന്റെ മുൻകൂട്ടിയുള്ള ഉദ്ദേശ്യത്തോടുകൂടിയാണ് സംഭവിക്കുന്നതെന്ന അടിസ്ഥാനത്തിലാണ് മുശ്രിക്കുകൾ തങ്ങളുടെ പ്രവർത്തനങ്ങളെ ഇപ്രകാരം ന്യായീകരിക്കുന്നത്. അല്ലാഹുവാകട്ടെ, അവർക്ക് അതിനെപ്പറ്റി യാതൊരു വിവരവുമില്ലെന്നും, അവർ ഊഹിച്ച് പറയുകയാണെന്നും പറഞ്ഞ് അവരുടെ ആ പ്രസ്താവന നിഷേധിക്കുകയാണ് ചെയ്യുന്നത്. അതായത്, അവരുടെ ശിർക്ക് മുതലായ

പ്രവർത്തനങ്ങൾ അല്ലാഹുവിന്റെ ഉദ്ദേശ്യപ്രകാരം ഉണ്ടായതല്ല. അവർ ഊഹിച്ച് കളവു പറയുകയാണ് എന്ന് സാരം. എല്ലാ കാര്യങ്ങളും- നല്ലതും ചീത്തയും- അല്ലാഹുവിന്റെ ഉദ്ദേശ്യം അനുസരിച്ചാണ് സംഭവിക്കുന്നതെന്ന വാദം അല്ലാഹു ഈ വചനങ്ങൾ മുഖേന തള്ളിക്കളഞ്ഞിരിക്കുകയാണ്. ഇതാണിവരുടെ വിവരണത്തിന്റെ സ്വഭാവം.'ക്വുർആനിൽ വ്യക്തമായ ഭാഷയിൽ വിവരിച്ച ദൈവിക സിദ്ധാന്തങ്ങൾക്കനുസരിച്ചായിരിക്കണം മറ്റ് വാക്യങ്ങളെ വ്യാഖ്യാനിക്കുന്നത്.' എന്ന മുഖവുരയോടുകൂടി ഇവരിൽ ചിലർ പറയുകയാണ്: 'ദൈവികവിധി (ക്വദ്ർ)യുടെ കാര്യത്തിൽ ക്വുർആന്റെ മൗലിക സിദ്ധാന്തം എന്താണെന്ന് അറബികൾ (മുശ്‌രിക്കുകൾ)ക്ക് നൽകിയ ഈ മറുപടിയിൽ നിന്ന് വ്യക്തമായിക്കഴിഞ്ഞു. ഈ മറുപടിക്ക് (തങ്ങൾ നൽകിയ) ഈ അർത്ഥമല്ലാതെ മറ്റൊന്നും കൽപ്പിക്കുവാൻ നിവൃത്തിയില്ല. അതുകൊണ്ട് ഈ സിദ്ധാന്തത്തെ അടിസ്ഥാനമാക്കിയേ, ഈ വിഷയത്തിലുള്ള മറ്റ് ക്വുർആൻ വാക്യങ്ങൾ വ്യാഖ്യാനിക്കുവാൻ പാടുള്ളൂ.'

ഇവരുടെ ഈ മുഖവുരയിൽ പ്രസ്താവിച്ച അടിസ്ഥാന നിയമം ശരിക്കും- അതിന്റെ അക്ഷരാർത്ഥത്തിൽ തന്നെ- നാമും സ്വീകരിക്കുന്നു. പക്ഷേ, കൂടുതൽ വ്യക്തമായ ഭാഷയിൽ വിവരിച്ച ആയത്തും, അത്രതന്നെ വ്യക്തമല്ലാത്ത ആയത്തുകളും ഈ വിഷയത്തിൽ ഏതാണെന്നും, മേലുദ്ധരിച്ച മൂന്ന് വചനങ്ങളുടെ താൽപര്യം ഇവർ പറയുന്ന പ്രകാരം തന്നെയാണോ എന്നും പരിശോധിക്കേണ്ടതുണ്ടല്ലോ. മുകളിൽ കണ്ടതുപോലെയുള്ള അനേകം ക്വുർആൻ വചനങ്ങളും, അവയുടെ വിശദീകരണമായി വന്ന പല ഹദീഥുകളും ക്വദ്റിലുള്ള വിശ്വാസം ഓരോ മുസ്‌ലിമിന്റെയും ഒഴിച്ചുകൂടാത്ത കടമയാണെന്നും, അതിൽ അവിശ്വസിക്കുന്നത് 'ഈമാനി'നുതന്നെ ഹാനികരമാണെന്നും നാം കണ്ടുകഴിഞ്ഞു. അല്ലാഹുവിന്റെ സാർവ്വത്രികമായ അറിവിനെയും കഴിവിനെയും പരിഗണിക്കുമ്പോൾ ആ വിശ്വാസം, ബുദ്ധിപരമായിത്തന്നെ അനിവാര്യമായതാണെന്നും വ്യക്തമാകുന്നു. അതുകൊണ്ട് കൂടുതൽ വ്യക്തമായ ഭാഷയിൽ അനേകം ക്വുർആൻ വാക്യങ്ങൾ മനസ്സിലാക്കിത്തരുകയും, നബി വാക്യങ്ങൾ അതിനെ പ്രാബല്യം നൽകിക്കൊണ്ടിരിക്കുകയും ചെയ്യുന്ന തത്വങ്ങളെ അടിസ്ഥാനമാക്കി ഈ മൂന്ന് ക്വുർആൻ വചനങ്ങൾക്കും അനുയോജ്യമായ വ്യാഖ്യാനം കണ്ടുപിടിക്കുവാനേ നിവൃത്തിയുള്ളൂ. ആ വചനങ്ങളുടെ യഥാർത്ഥ താൽപര്യം ഇവർ സമർത്ഥിക്കുന്ന പ്രകാരമല്ലെന്നും, ക്വദ്റിനെ നിഷേധിക്കുകയെന്ന ഒരു മുൻവിധി മനസ്സിൽ വെച്ചുകൊണ്ട് ആ വിധി ന്യായീകരിക്കുവാനും, സാധാരണക്കാരെ ആശയക്കുഴപ്പത്തിലാക്കുവാനും വേണ്ടി അവർ നൽകിയ അവരുടെതായ വ്യാഖ്യാനം മാത്രമാണ് അതെന്നും താഴെ വിവരിക്കുന്നതിൽനിന്ന് മനസ്സിലാക്കാം.إِنْ شَاءَ اللَّه ഏതായാലും തങ്ങൾ നൽകിയ ആ വ്യാഖ്യാനത്തിന്റെ അടിസ്ഥാനത്തിലേ ഈ വിഷയത്തിൽവന്ന മറ്റ് ക്വുർആൻ വാക്യങ്ങൾ വ്യാഖ്യാനിക്കുവാൻ പാടുള്ളൂ എന്ന് ഇവർ പറയുമ്പോൾ ഒരു വാസ്തവം ഇവരും സമ്മതിക്കുന്നതായി കാണാം. അതെ, തങ്ങളുടെ വാദക്കാർക്ക് -അഥവാ ക്വദ്റിന്റെ നിഷേധത്തിന്- എതിരായ കുറെ

ക്വുർആൻ വാക്യങ്ങൾ വേറെ ഉണ്ടെന്ന് ഇവരും സമ്മതിക്കുന്നു. വലിയ ഭാഗ്യം തന്നെ. ആ സ്ഥിതിക്ക് കൂടുതൽ സ്പഷ്ടമായ ക്വുർആൻ വാക്യങ്ങൾ മറ്റ് ചില താണെന്ന് കണ്ടാൽ അതിന്റെ അടിസ്ഥാനത്തിൽ ഈ വാക്യങ്ങളെ വ്യാഖ്യാനി ക്കുകയാണ് യുക്തമെന്ന് കൂടി ഇവർ സമ്മതിക്കാതിരിക്കുവാൻ ന്യായമില്ല. താഴെ പറയുന്ന സംഗതികൾ ശ്രദ്ധിക്കുക:-

1) ഇവരുടെ വ്യാഖ്യാനവും വാദവും ശരിയാവണമെങ്കിൽ, ആ അറബി മുശ്‌രിക്കുകൾ ക്വദ്റിൽ വിശ്വസിച്ചിരുന്നുവെന്നും, ആ വിശ്വാസംവെച്ചുകൊണ്ടാണ് അല്ലാഹുവിന്റെ ഉദ്ദേശ്യത്തിന്റെ പേരിൽ അവർ ശിർക്കും മറ്റും ന്യായീകരിച്ച തെന്നും തെളിയണമല്ലോ. അതിന് തെളിവില്ലെങ്കിൽ- ചുരുങ്ങിയപക്ഷം- മറിച്ചു തെളിവില്ലാതിരിക്കുകയെങ്കിലും വേണം. എന്നാൽ, വാസ്തവം എന്താണെന്നോ?

ക്വദ്റിന്റെ കാര്യത്തിൽ മുശ്‌രിക്കുകൾ നബിﷺയോട് തർക്കം നടത്തിയ അവസ രത്തിലാണ് أَنَّا كُلَّ شَيْءٍ خَلَقْنَاهُ بِقَدَرٍ (എല്ലാ വസ്തുക്കളെയും നാം ഒരു ക്വദ്ർ അനുസ രിച്ച് സൃഷ്ടിച്ചിരിക്കുന്നു) എന്ന വചനം അവതരിച്ചതെന്ന് ഇമാം മുസ്‌ലിം ( റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ വന്നിട്ടുള്ളത് നാം മുകളിൽ വായിച്ചുവല്ലോ. മുസ്‌ലിം (റ) മാത്രമല്ല, തിർമദീ, ഇബ്നുമാജഃ (റ) മുതലായവരും ഇത് ഉദ്ധരിച്ചിട്ടുണ്ട്. (كما في ابن كثير)

അപ്പോൾ, അല്ലാഹു ഉദ്ദേശിച്ചതിന്റെ പേരിൽ തങ്ങളുടെ ശിർക്കിനെ മനഃപൂർവ്വം ന്യായീകരിക്കുകയല്ല- നേരെമറിച്ച് ക്വദ്റിൽ വിശ്വസിക്കുന്ന നബി ﷺയെയും സത്യവിശ്വാസികളെയും അത് പ്രഖ്യാപിക്കുന്ന ക്വുർആനെയും പരി ഹസിക്കുകയാണ് -വാസ്തവത്തിൽ മുശ്‌രിക്കുകൾ ചെയ്തിരിക്കുന്നത് എന്നോ മറ്റോ വെക്കാനേ നിവൃത്തിയുള്ളൂ. മുസ്‌ലിംകൾ ക്വദ്റിൽ വിശ്വസിച്ചിരുന്നത് മൂലം മക്കാമുശ്‌രിക്കുകൾ അവരെ പരിഹസിച്ചിരുന്നുവെന്ന് സൂ: യാസീൻ 47-ാം വച നത്തിൽ നിന്ന് മനസ്സിലാക്കാം. 'നിങ്ങൾക്ക് അല്ലാഹു നൽകിയിട്ടുള്ളതിൽനിന്ന് നിങ്ങൾ ചിലവഴിക്കുവിൻ എന്ന് അവരോട് പറയപ്പെട്ടാൽ, ആ അവിശ്വസിച്ചവർ വിശ്വസിച്ചവരോട് പറയും: أَنُطْعِمُ مَن لَّوْ يَشَآءُ ٱللَّهُ أَطْعَمَهُۥٓ إِنْ أَنتُمْ إِلَّا فِى ضَلَـٰلٍ مُّبِينٍ
(അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷം ഭക്ഷണം നൽകുമായിരുന്ന ഒരു കൂട്ടർക്ക് ഞങ്ങൾ ഭക്ഷണം നൽകുകയോ? നിങ്ങൾ വ്യക്തമായ വഴിപിഴവിലല്ലാതെ ഇല്ല). ഇതാണാവാക്യം. നിങ്ങളുടെ വിശ്വാസപ്രകാരം അല്ലാഹു ഉദ്ദേശിക്കുന്നവർക്ക് അവൻ ഭക്ഷണം നൽകുകയും, ഉദ്ദേശിക്കാത്തവർക്ക് കൊടുക്കാതിരിക്കുകയും ചെയ്യുമല്ലോ. എന്നിരിക്കെ എന്തിനാണ് അവൻ ഉദ്ദേശിക്കാത്തവർക്ക് (സാധു ക്കൾക്ക്) ഞങ്ങൾ ഭക്ഷണം നൽകുന്നത്? ഇതാണ് അവർ ചോദിക്കുന്നതിന്റെ സാരം. مَا لَهُمْ بِذَٰلِكَ مِنْ عِلْمٍ(അവർക്ക് അതിനെപ്പറ്റി ഒരു അറിവും ഇല്ല) എന്നും മറ്റും മുശ്‌രിക്കുകളെപ്പറ്റി അല്ലാഹു ആക്ഷേപിച്ചതിന്റെ ഉദ്ദേശ്യം എന്താണെന്ന് വഴിയെ മനസ്സിലാക്കാം.

(2) 'അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ ഞങ്ങൾ ശിർക്ക് ചെയ്യുമായിരുന്നി ല്ല.' (لَوْ شَاءَ الله مَا أَشْرَكْنَا) എന്ന് തുടങ്ങിയ മേൽകണ്ട വാക്യങ്ങൾ പറഞ്ഞത് മുശ്‌രിക്കു

കളാകകൊണ്ടാണല്ലോ ആ ആയത്തുകൾ ഖദ്റിനെ നിഷേധിക്കുന്നവയാണെന്ന് ഇക്കൂട്ടർ വാദിക്കുവാൻ കാരണമായത്. വായനക്കാർ മനസ്സിരുത്തണം. സൂ: അൻആമിൽതന്നെ അതിലെ 106, 107 വചനങ്ങളിൽ അല്ലാഹുവിന്റെ സ്വന്തം പ്രസ്താവനയായിക്കൊണ്ട് അവർ പറഞ്ഞിരിക്കുന്നത് നോക്കുക: وَأَعْرِضْ عَنْ الْمُشْرِكِينَ وَلَوْ شَآءَ الله مَا أَشْرَكُوا وَمَا جَعَلْنَاكَ عَلَيْهِمْ حَفِيظًا –الأنعام (മുശ്‌രിക്കുകളിൽനിന്ന് നീ തിരിഞ്ഞുകളയുക. അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവർ ശിർക്ക് ചെയ്യുമായിരുന്നില്ല. അവരുടെമേൽ നിന്നെ നാം സംരക്ഷകനാക്കിയിട്ടുമില്ല.) മുശ്‌രിക്കുകൾ തങ്ങളെപ്പറ്റി പറഞ്ഞ അതേവാക്യം തന്നെ അവരെപ്പറ്റി അല്ലാഹുവും അതാ പറഞ്ഞിരിക്കുന്നു. അപ്പോൾ, അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ ഞങ്ങൾ ശിർക്ക് ചെയ്യുമായിരുന്നില്ല എന്ന അവരുടെ പ്രസ്താവന ശരിയല്ലാത്തതുകൊണ്ടാണോ അവരെ അല്ലാഹു ആക്ഷേപിച്ചത്? അല്ല. ആ പ്രസ്താവനമൂലം അവർ ലക്ഷ്യം വെച്ച മറ്റെന്തോ ഒന്നിനെപ്പറ്റിയാണ് അല്ലാഹു ആക്ഷേപിച്ചതെന്ന് സ്പഷ്ടമായല്ലോ. മുശ്‌രിക്കുകൾ പറഞ്ഞ ഒരു കാര്യം തെറ്റാണെങ്കിൽ, അതേ കാര്യം അതുപോലെത്തന്നെ മറ്റാരു പറഞ്ഞാലും തെറ്റായിരിക്കണമല്ലോ.

(3) ആദ്യമേ ഖദ്റിന്റെ നിഷേധം മനസ്സിൽവെച്ചുകൊണ്ടാണ് ആ ആയത്തുകൾക്ക് ഇവർ പ്രസ്തുത വ്യാഖ്യാനം നൽകുന്നതെന്നും, നേരെമറിച്ച് ആയത്തുകളുടെ വ്യക്തമായ ഉദ്ദേശ്യം അതാണെന്നുകണ്ട കാരണത്താൽ ഇവർ ഖദ്റിനെ നിഷേധിക്കുവാൻ മുതിർന്നതല്ലെന്നും, ഇവരുടെ ചില പ്രസ്താവനകൾതന്നെ തെളിയിക്കുന്നുണ്ട്. നോക്കുക: മുശ്‌രിക്കുകളുടെ വാചകങ്ങളിലെ لَوْ شَآءَ ('ലൗശാഅ') എന്നവാക്കിന് 'ഉദ്ദേശിച്ചിരുന്നുവെങ്കിൽ' എന്ന ഭൂതകാലക്രിയയായും, അല്ലാഹുവിന്റെ വാചകത്തിൽ അതേ വാക്ക്വന്നപ്പോൾ അതിന് 'ഉദ്ദേശിക്കുന്നപക്ഷം' എന്ന് വർത്തമാനക്രിയയായും ഇവർ അർത്ഥം നൽകുന്നു. ഇതൊരു സാരപ്പെട്ട വ്യത്യാസമായി ഒരു പക്ഷേ, സാധാരണക്കാർക്ക് തോന്നിയില്ലെന്ന് വരാം. എന്നാൽ, وَلَوْ شَآءَ الله مَا أَشْرَكُوا (അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവർ ശിർക്ക് ചെയ്യുമായിരുന്നില്ല) എന്ന വാക്യത്തിന് ഇക്കൂട്ടർ നൽകുന്ന വ്യാഖ്യാനം കാണുമ്പോൾ, അവർ താൽപര്യപൂർവ്വം ചെയ്തിട്ടുള്ള തന്ത്രമാണ് അതെന്ന് ആർക്കും വ്യക്തമാകും. 'അല്ലാഹു ഉദ്ദേശിക്കുന്നപക്ഷം, അവൻ മനുഷ്യരെ ഒരേ മാർഗത്തിൽ നടക്കുവാൻ നിർബന്ധരാക്കുമായിരുന്നു. അതായത്, അവർ ബഹുദൈവവിശ്വാസികളായിത്തീരുകയില്ലായിരുന്നു.' ഇതാണത്രെ അതിന്റെ ഉദ്ദേശ്യം! الله أكبر ബുദ്ധിയും മനസ്സാക്ഷിയും ഉള്ളവർ ചിന്തിക്കട്ടെ, എന്ന് മാത്രമേ നാം പറയുന്നുള്ളൂ.

(4) സൂ: അൻആമിലെ 148 –ാം ആയത്താണല്ലോ മുകളിൽ കണ്ട മൂന്ന് ആയത്തുകളിൽ മൂന്നാമത്തേത്. അതിനെത്തുടർന്നുള്ള 149 –ാമത്തെ ആയത്ത് ഇതാകുന്നു: قُلْ فَلِلَّهِ الْحُجَّةُ الْبَالِغَةُ فَلَوْ شَاءَ لَهَدَاكُمْ أَجْمَعِينَ (പറയുക: അപ്പോൾ, അല്ലാഹുവിന്നാണ് പ്രബലമായ ന്യായം– തെളിവ്– ഉള്ളത്. എന്നാൽ അവൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ നിങ്ങളെ മുഴുവനും അവൻ നേർമാർഗത്തിലാക്കുമായിരുന്നു.) എല്ലാ

മനുഷ്യരെയും നേർമാർഗത്തിലാക്കുവാൻ അല്ലാഹു ഉദ്ദേശിച്ചിട്ടില്ല എന്നാണല്ലോ ഈ വചനത്തിലെ വ്യക്തമായ താൽപര്യം. ഇവിടെ മാത്രമല്ല, ഇത് ക്വുർആനിൽ മറ്റ് പലേടത്തും പറഞ്ഞിട്ടുള്ളതാണ്. എന്നുവെച്ചാൽ, മനുഷ്യസമുദായം മലക്കുകളെപ്പോലെ പാപം ചെയ്യാത്ത പ്രകൃതക്കാരല്ല, സജ്ജനങ്ങളും ദുർജ്ജനങ്ങളും അടങ്ങുന്ന സമുദായമായിരിക്കുവാനാണ് അല്ലാഹു ഉദ്ദേശിച്ചിരിക്കുന്നത് എന്നർത്ഥം. ഇതിനെപ്പറ്റി അൽപം പരാമർശം താഴെ വരുന്നതാണ്. (ഇവിടങ്ങളിലെല്ലാം 'ഉദ്ദേശ്യം' എന്ന് പറഞ്ഞിരിക്കുന്നത് 'മശിയ്യത്താ'കുന്ന ഉദ്ദേശ്യമാണെന്ന് ഓർമിക്കുന്നത് നന്നായിരിക്കും.)

148 -ാം വചനത്തിന് തങ്ങൾ നൽകിയ വിശദീകരണത്തിന് എതിരാണ് ഈ വചനം എന്ന് നിഷേധികൾ കണ്ടു. അതുകൊണ്ട് ഈ വചനത്തിലെ فَلَوْ شَاءَ('ഫലൗശാഅ') എന്ന വാക്കിന് വർത്തമാനക്രിയയുടെ അർത്ഥം കല്പിച്ചതിന് പുറമെ ഒരു 'നിർബന്ധം' കൂടി ഇവർ അതിൽ കുത്തിച്ചെലുത്തുവാൻ നിർബന്ധിതരായിരിക്കുകയാണ്. അങ്ങനെ, فَلَوْ شَاءَ لَهَدَاكُمْ أَجْمَعِين എന്ന വാക്യത്തിന് 'അവൻ ഉദ്ദേശിക്കുന്ന പക്ഷം നിർബന്ധപൂർവ്വം നിങ്ങളെല്ലാവരെയും സൻമാർഗത്തിലാക്കുമായിരുന്നു' എന്നൊരു പുതിയ അർത്ഥംകൂടി ഇവർക്ക് കൽപിക്കേണ്ടിവന്നിരിക്കയാണ്. ക്വുർആനിൽ لو شاء എന്ന വാക്ക് പല സ്ഥലത്തും ഉപയോഗിച്ച് കാണാം. അവയിൽ തങ്ങൾക്ക് ദോഷകരമായിത്തോന്നുന്ന لو شاء കൾക്കെല്ലാം ഈ 'നിർബന്ധമോ, മറ്റേതെങ്കിലും ഒരു പുത്തൻ വ്യാഖ്യാനമോ നൽകുക ഇവർക്കൊരു പതിവായിത്തീർന്നിട്ടുണ്ട് എന്ന് പറയേണ്ടിയിരിക്കുന്നു. لَوْشَاءَ لَهَدَاكُمْ (അവൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ നിങ്ങളെ നേർമാർഗത്തിലാക്കുമായിരുന്നു) എന്നതിന്റെ ഉദ്ദേശ്യം لو شاء هدايتكم لهديكم (നിങ്ങളെ നേർമാർഗത്തിലാക്കുവാൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ നേർമാർഗത്തിലാക്കുമായിരുന്നു) എന്നല്ലാതെ لو شاء لهداكم بالإكراه (അവൻ ഉദ്ദേശിച്ചിരുന്നുവെങ്കിൽ നിങ്ങളെ നിർബന്ധപൂർവ്വം നേർമാർഗത്തിലാക്കുമായിരുന്നു) എന്ന് അർത്ഥം വരുകയില്ലെന്ന് അറബിഭാഷയിൽ അൽപം പരിചയമുള്ളവർക്കെല്ലാം അറിയാം. അതിന്പുറമെ, നിർബന്ധപൂർവ്വം മാർഗദർശനം ചെയ്യുന്ന പ്രശ്നം തന്നെയില്ല. لَا إِكْرَاهَ فِي الدِّين(മതത്തിൽ നിർബന്ധം ചെലുത്തലില്ല) എന്ന് സൂ: അൽബക്വറഃയിൽ അല്ലാഹു പറയുകയും ചെയ്തിരിക്കുന്നു. നിർബന്ധിതനായിട്ടില്ലാതെ, സ്വമനസ്സാലെ വിശ്വസിക്കുന്ന വിശ്വാസത്തിനേ ഇസ്‌ലാമിൽ സ്ഥാനമുള്ളൂവെന്ന് പറയേണ്ടതില്ല. കൂടാതെ:-

(1) സൂറത്തുൽ അൻആമിൽതന്നെ, ദാരിദ്ര്യത്തെ ഭയന്ന് സന്താനങ്ങളെ കൊലചെയ്തിരുന്ന അറബികളെപ്പറ്റി അല്ലാഹു പറയുന്നു: وَلَوْ شَاءَ اللَّهُ مَا فَعَلُوهُ فَذَرْهُمْ وَمَا يَفْتَرُونَ – الأنعام:137 (അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവരത് ചെയ്യുമായിരുന്നില്ല. അതുകൊണ്ട് അവരെയും, അവർ കെട്ടിച്ചമക്കുന്നതിനെയും നീ വിട്ടേക്കുക.) ഈ ആയത്തിൽ ഇവരുടെ ഈ 'നിർബന്ധം' കുത്തിച്ചെലുത്തിക്കാണുന്നില്ല. 'അല്ലാഹു ഉദ്ദേശിക്കുന്നപക്ഷം അവരത് ചെയ്യുമായിരുന്നില്ല' എന്ന്മാത്രം പറഞ്ഞ് മതിയാക്കുകയാണ് ചെയ്തിരിക്കുന്നത്. കാരണം അല്ലാഹുവിനറിയാം. ഏതായാലും അൻആമിലെ 107 -ാം ആയത്തിലേതുപോ

ലെത്തന്നെ, ഈ ആയത്തിലെ ഈ വാക്യവും അല്ലാഹുവിന്റെ സ്വന്തം പ്രസ്താവനയാകുന്നു. മറ്റാരുടെയും പ്രസ്താവന ഉദ്ധരിച്ചതല്ല. അപ്പോൾ അതിന്റെ സാരം 'അവരത് ചെയ്യാതിരിക്കണമെന്ന് അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവർ അത് ചെയ്യുമായിരുന്നില്ല. പക്ഷേ, അല്ലാഹു അങ്ങനെ ഉദ്ദേശിച്ചിട്ടില്ല' എന്നായിരിക്കും. ഇത് ഖദ്റിനെ നിഷേധിക്കുകയല്ല- സ്ഥാപിക്കുകയാണ്- ചെയ്യുന്നത്.

ഇമാം മുസ്‌ലിം (റ) മുതലായവർ ഉദ്ധരിച്ച ഹദീഥും മറ്റും നോക്കുമ്പോൾ, മുശ്‌രിക്കുകൾ ഖദ്റിനെ നിഷേധിക്കുന്നവരായിരുന്നുവെന്നതാണ് വാസ്തവമെന്നും, ആ നിലക്ക് അവരുടെ മേപ്പടി പ്രസ്താവനകൾ കേവലം പരിഹാസങ്ങളാണെന്നും നാം മുമ്പ് പറഞ്ഞു. എനി, മുശ്‌രിക്കുകൾ ഖദ്റിൽ വിശ്വാസമുള്ളവരായിരുന്നുവെന്നുതന്നെ വിചാരിക്കുക: എന്നാലും, അവരുടെ ആ പ്രസ്താവനകൾ ആക്ഷേപാർഹമാണെന്ന് കാണാം. 1 -ാ മതായി, പ്രവാചകത്വത്തിന്റെയും, വേദഗ്രന്ഥത്തിന്റെയും നിഷേധമാണത്. അല്ലാഹു ഉദ്ദേശിച്ചതല്ലാതെ ഒന്നും സംഭവിക്കുകയില്ല എന്നിരിക്കെ, ശിർക്കിനെയും മറ്റും വിരോധിച്ചുകൊണ്ട് പ്രവാചകൻമാരും വേദഗ്രന്ഥവും വരേണ്ടുന്ന ആവശ്യമെന്ത്? ഞങ്ങൾ ശിർക്ക് മുതലായവ ചെയ്യുന്നത് അവൻ ഉദ്ദേശിച്ചതുകൊണ്ടാണല്ലോ. എന്നിങ്ങനെയുള്ള ഒരു ന്യായവാദം അപ്പോൾ ആ പ്രസ്താവനകളിൽ അടങ്ങിയിരിക്കുന്നു. ഈ വ്യാജവാദം ആ മുശ്‌രിക്കുകളുടെ മാത്രം വാദമല്ല, അവരുടെ പൂർവ്വികൻമാരുടെയും വാദമാണ്. അതുകൊണ്ടാണ് كذلك كذب الذين من قبلهم (അവരുടെ മുമ്പുള്ളവരും അപ്രകാരം വ്യാജമാക്കിയിട്ടുണ്ട്) എന്നും كذلك فعل الذين من قبلهم (അവരുടെ മുമ്പുള്ളവരും അപ്രകാരം ചെയ്തിരിക്കുന്നു) എന്നും അല്ലാഹു പറഞ്ഞതും.

2 -ാമതായി, അല്ലാഹുവിന്റെ ഉദ്ദേശ്യപ്രകാരമല്ലാതെ ഒന്നും സംഭവിക്കുകയില്ലെന്നത് വാസ്തവമാണെങ്കിലും, അവർ ശിർക്ക് മുതലായത് ചെയ്യാൻ അല്ലാഹു ഉദ്ദേശിച്ചിട്ടുണ്ടെന്ന് അറിഞ്ഞത് നിമിത്തമോ, അറിഞ്ഞതിനുശേഷമോ അല്ല അവർ അത് ചെയ്തത്. അവർ തങ്ങളുടെ സ്വന്തം ഇഷ്ടവും ഇച്ഛയും അനുസരിച്ച് മനഃപൂർവ്വം ശിർക്ക് മുതലായ കുറ്റങ്ങൾ ചെയ്തു. ചെയ്തുകഴിഞ്ഞശേഷം അവയെ ന്യായീകരിക്കുവാൻ വേണ്ടിമാത്രം അല്ലാഹുവിന്റെ ഖദ്റിന്റെയും ഉദ്ദേശ്യത്തിന്റെയും മറപിടിക്കുകയും ചെയ്തുവെന്നേയുള്ളൂ. അഥവാ, അല്ലാഹുവിന്റെ ഉദ്ദേശ്യം എന്താണെന്നറിഞ്ഞ് പ്രവർത്തിച്ചിരിക്കുകയല്ല- തങ്ങൾ പ്രവർത്തിച്ചുകഴിഞ്ഞശേഷം അത് അല്ലാഹു ഉദ്ദേശിച്ചതാണെന്ന് വാദിച്ച് ന്യായീകരിക്കുകയാണ് -ചെയ്യുന്നത്. **(*)** അതുകൊണ്ടാണ് ما لهم بذلك من علم (അവർക്ക് അതിനെ

---

***(*) ഈ നയം മുശ്‌രിക്കുകളിൽ മാത്രമല്ല കാണപ്പെടുക. മുസ്‌ലിംകളിൽപോലും ചിലർ തങ്ങൾ ചെയ്ത തെറ്റുകുറ്റങ്ങളെ ഖദ്റിന്റെ പേരിൽ ന്യായീകരിക്കുകയും, അല്ലാഹുവിന്റെ ഉദ്ദേശ്യത്തിന്റെ മറവിൽ ഒളിച്ച് രക്ഷപ്പെടുവാൻ ശ്രമിക്കുകയും ചെയ്യാറുണ്ട്. ഖദ്റിന്റെ വിശ്വാസം നന്മ ചെയ്യാൻ തടസ്സമോ, തിൻമ ചെയ്യാൻ പ്രോൽസാഹനമോ അല്ലെന്നും, ആയിക്കൂടാത്തതാണെന്നും പിറകെ വിവരിക്കുന്നുണ്ട്. إِنْ شَاءَ الله***

പ്പറ്റി യാതൊരു അറിവും ഇല്ല) എന്നും, هل عندكم من علم فتخرجوه لنا (നിങ്ങളുടെ പക്കൽ വല്ല അറിവും ഉണ്ടോ എന്നാലത് ഞങ്ങൾക്ക് വെളിക്കുകൊണ്ടുവന്ന് തരുവിൻ) എന്നും മറ്റും അല്ലാഹു പറഞ്ഞത്.

3 -ാമതായി, അല്ലാഹുവിന്റെ ഉദ്ദേശ്യപ്രകാരമാണ് കാര്യങ്ങളെല്ലാം സംഭവിക്കുന്നത് എന്നിരിക്കുമ്പോൾ, സംഭവിക്കുന്ന കാര്യങ്ങളെല്ലാം അല്ലാഹുവിന്റെ തൃപ്തിക്ക് വിധേയമായിരിക്കേണ്ടതല്ലേ?.അതുകൊണ്ട് തങ്ങളുടെ ശിർക്കും മറ്റും അല്ലാഹുവിന്റെ ഉദ്ദേശ്യം അനുസരിച്ച് സംഭവിച്ചതാണെന്നപോലെ, അവയെല്ലാം അവൻ തൃപ്തിപ്പെട്ട കാര്യങ്ങളുമായിരിക്കും. അവയെപ്പറ്റി കുറ്റപ്പെടുത്തുന്നതും വിരോധിക്കുന്നതും ന്യായമല്ല എന്നിപ്രകാരമുള്ള ഒരു ആരോപണവും ആ പ്രസ്താവനകളിൽ അന്തർഭവിച്ചിരിക്കുന്നു. إن تتبعون إلا الظن وان انتم إلا تخرصون(നിങ്ങൾ ഊഹത്തെയല്ലാതെ പിൻപറ്റുന്നില്ല; നിങ്ങൾ മതിപ്പിട്ട് പറയുകയല്ലാതെ ചെയ്യുന്നുമില്ല.) എന്നീ വാക്യങ്ങൾ ആ ആരോപണത്തെ ഖണ്ഡിക്കുന്നു. നല്ലതും തീയതുമായ ഏത്കാര്യവും സംഭവിക്കുന്നത് അല്ലാഹുവിന്റെ (മശിയ്യത്താകുന്ന) ഉദ്ദേശ്യം കൊണ്ടുതന്നെയാണെങ്കിലും, നല്ലതിനെ മാത്രമേ അവൻ തൃപ്തിപ്പെടുകയുള്ളൂവെന്നും, ചീത്തയെ അവൻ തൃപ്തിപ്പെടുകയില്ലെന്നും, ഉദ്ദേശ്യത്തിന്റെയും തൃപ്തിയുടെയും പശ്ചാത്തലങ്ങൾ ഒന്നല്ലെന്നുമുള്ള വസ്തുതകൾ മനസ്സിലാക്കാത്തതാണ് ഈ ആരോപണത്തിന് കാരണം. (ഇത് സംബന്ധിച്ച് കൂടുതൽ വിവരം താഴെ കാണാം) മുശ്രിക്കുകളുടെ ആ പ്രസ്താവനകൾക്ക് അവരെ പ്രേരിപ്പിച്ചത് മേൽകണ്ട മൂന്നുകാരണങ്ങളിൽ ഏതായിരുന്നാലും ശരി അതിനെത്തുടർന്ന് അല്ലാഹു അവരെ ആക്ഷേപിച്ച വാക്യങ്ങളുടെ താൽപര്യം മനസ്സിലാക്കുവാൻ പ്രയാസമില്ല.

ഇമാം റാഗിബ് (റ) ചൂണ്ടിക്കാട്ടിയതുപോലെ, മനുഷ്യന്റെ എല്ലാ പ്രവൃത്തികളും അല്ലാഹു ഉദ്ദേശിച്ചതെങ്കിൽ മാത്രമേ ഉണ്ടാകുകയുള്ളൂ എന്നതിന് ക്വുർആനിൽ വിശ്വസിക്കുന്നവരെല്ലാം സമ്മതിക്കുവാൻ നിർബന്ധിതരാകുന്ന ഒരു തെളിവാണ് സൂറത്തുൽ കഹ്ഫിലെ 23, 24 വചനങ്ങൾ:- ولا تقولن لشيء إني فاعل ذلك غدا إلا أن يشاء الله واذكر ربك اذا نسيت الخ – الكهف (സാരം: ഒരു കാര്യത്തെക്കുറിച്ചും നാളെ ഞാനത് ചെയ്യുമെന്ന് നിശ്ചയമായും നീ പറയരുത്- അല്ലാഹു ഉദ്ദേശിക്കുന്നതായാൽ എന്ന നിലക്കല്ലാതെ, നീ മറന്നുപോയാൽ നിന്റെ റബ്ബിനെ നീ സ്മരിക്കുകയും ചെയ്യുക.) ഭാവിയിൽ താൻ ഒരു കാര്യം ചെയ്യുമെന്ന് പറയുമ്പോൾ إنْ شَاء الله (അല്ലാഹു ഉദ്ദേശിച്ചെങ്കിൽ) എന്ന് കൂട്ടിച്ചേർത്ത് കൊണ്ടല്ലാതെ ഒരാളും പറയരുതെന്ന് അല്ലാഹു ഊന്നിപ്പറയുന്നു. ഒരു പക്ഷേ, മറന്നുപോയാൽ ഓർമ വരുമ്പോൾ ആ കുറവ് നികത്തേണമെന്നും ഉണർത്തുന്നു. അല്ലാഹുവിന്റെ ഉദ്ദേശം കൂടാതെ, മനുഷ്യന്റെ ഉദ്ദേശ്യംകൊണ്ടോ കഴിവുകൊണ്ടോ മാത്രം അവന് വല്ലതും പ്രവർത്തിക്കുവാൻ കഴിയുമെങ്കിൽ ഈ കൽപനക്ക് എന്താണ് ന്യായം?! ആലോചിച്ചുനോക്കുക. ക്വദ്റിനെ നിഷേധിക്കുകയും, ക്വദറിലുള്ള വിശ്വാസം

അനിസ്‌ലാമികമാണെന്ന് ജൽപിക്കുകയും ചെയ്യുന്ന ഒരു പണ്ഡിതൻ ഈ ആയത്തിന് ഇങ്ങനെ അർത്ഥം കൽപിച്ചു കാണാം: ' ഞാൻ നാളെ അക്കാര്യം പ്രവർത്തിക്കുമെന്ന് ഒരു വിഷയത്തെക്കുറിച്ചും നീ പറയരുത്. (നീ മനസ്സിലാക്കണം:) അല്ലാഹു ഉദ്ദേശിച്ചാലല്ലാതെ, (അത് നടക്കുകയില്ല).' അപ്പോൾ– അറിഞ്ഞോ അറിയാതെയോ– ക്വദറിന്റെ തത്വം ഇവരും അംഗീകരിക്കുവാൻ നിർബന്ധിതരായിരിക്കയാണ്.

# ചില യാഥാർത്ഥ്യങ്ങൾ

സ്ഥലകാലവ്യത്യാസംകൂടാതെ, ചെറുപ്പവലുപ്പം കൂടാതെ, എല്ലാ ഓരോ വസ്തുവിനും ഓരോ കാര്യത്തിനും ഉപയോഗിക്കപ്പെടുന്ന ഒരു അറബിവാക്കാണ് شيء(ശൈഉ്) എന്ന വാക്ക്. നിഘണ്ടുക്കളിൽ ഇതിന് ما يصح ان يعلم ويخبر عنه (ഏതൊന്നിനെക്കുറിച്ച് അറിയുവാനും വർത്തമാനം പറയപ്പെടുവാനും ഉതകുന്നോ അത്) എന്നാണ് അർത്ഥം കാണിക്കുന്നത്. അപ്പോൾ كل شيئ (എല്ലാ വസ്തുക്കളും– അഥവാ എല്ലാ കാര്യങ്ങളും) എന്ന് പറയുമ്പോൾ അതിൽ ഉൾപ്പെടാത്ത ഒരു സാധനമോ, സംഭവമോ, കാര്യമോ, വസ്തുവോ, വസ്തുതയോ ഉണ്ടായിരിക്കയില്ല, ഇത് ഓർമയിൽവെച്ചുകൊണ്ട് താഴെ കാണുന്ന ക്വുർആൻ വചനങ്ങൾ മനസ്സിരുത്തുക: الله خالق كل شيئ (അല്ലാഹു എല്ലാ വസ്തുവിന്റെയും സ്രഷ്ടാവാകുന്നു) وخلق كل شيئ فقدره تقديرا (അവൻ എല്ലാ വസ്തുവെയും സൃഷ്ടിക്കുകയും അതിന് ഒരു നിർണയം– വ്യവസ്ഥ– നിർണയിക്കുകയും ചെയ്തിരിക്കുന്നു.) قد جعل الله لكل شيئ قدرا (അല്ലാഹു എല്ലാ വസ്തുവിനും ഒരു ക്വദ്ർ ഏർപ്പെടുത്തിയിട്ടുണ്ട്.) والله بكل شيئ عليم (അല്ലാഹു എല്ലാ വസ്തുവെക്കുറിച്ചും അറിയുന്നവനാകുന്നു.) قد أحاط بكل شيئ علما (അവൻ അറിവുകൊണ്ട് എല്ലാ വസ്തുവെയും വലയം ചെയ്തിരിക്കുന്നു.) والله على كل شيئ قدير(അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.) ഇതിലൊന്നിൽനിന്നും മനുഷ്യനെയോ, അവന്റെ പ്രവർത്തനങ്ങളെയോ, ഉദ്ദേശ്യങ്ങളെയോ, നല്ലതിനെയോ, ചീത്തയെയോ, മറ്റുവല്ലതിനെയോ ഒഴിവാക്കുവാൻ ന്യായമെന്താണുള്ളത്?! ഒന്നുമില്ല.

ഈ പ്രപഞ്ചത്തിനും അതുൾക്കൊള്ളുന്ന സകല ചരാചരങ്ങൾക്കും ബാധകമായ ഒരു പൊതുവ്യവസ്ഥയും സാർവ്വത്രികമായ നിയമവും അല്ലാഹുവിങ്കലുണ്ടെന്നുള്ളതിൽ ദൈവവിശ്വാസികളായ ആർക്കും തർക്കമുണ്ടാകയില്ല. എന്നാൽ, ആ വ്യവസ്ഥയും നിയമവും അനുസരിച്ച് ലോകകാര്യങ്ങൾ ഓരോന്നും സ്വയം നീങ്ങിക്കൊള്ളട്ടെ എന്നുവെച്ച് അല്ലാഹു ചുമ്മാ ഇരിക്കുകയാണെന്ന് വിശേഷബുദ്ധിയുള്ളവർക്ക് ഊഹിക്കുവാൻ കഴിയുമോ? അല്ലെങ്കിൽ ആ വ്യവസ്ഥക്കും, അതിലെ കാര്യകാരണബന്ധങ്ങൾക്കും അനുസരിച്ച് നടക്കുന്നതെല്ലാം സ്വയമങ്ങ് നടക്കട്ടെ എന്നുവെച്ച് അശ്രദ്ധനായി– മൗനവദനനായി– അജ്ഞനായി– ക്കൊണ്ട് കഴിയുകയുമായിരിക്കും അല്ലാഹു എന്ന് ആർക്കെങ്കിലും ഊഹി

ക്കുവാൻ സാധിക്കുമോ?! ഒരിക്കലുമില്ല. അല്ലെങ്കിൽ– ചിലർ ജൽപിക്കുന്നതുപോലെ– ലോകകാര്യങ്ങളെമൊത്തമായിട്ടല്ലാതെ വിശദമായി അല്ലാഹു അറിയുകയില്ലെന്നോ, അതുമല്ലെങ്കിൽ ഓരോ സംഗതിയും സംഭവിക്കുമ്പോഴല്ലാതെ മുൻകൂട്ടി അവൻ അറിയുകയില്ലെന്നോ ഒരു യഥാർത്ഥ സത്യവിശ്വാസി വാദിക്കുമോ? മുസ്‌ലിമെന്ന് അഭിമാനിക്കുന്ന വല്ലവരും അങ്ങനെ വാദിക്കുന്നുണ്ടെങ്കിൽ, അവരുടെ അല്ലാഹു നാമെല്ലാം വിശ്വസിക്കുന്ന അല്ലാഹുവോ, ഖുർആനിൽ പ്രസ്താവിക്കപ്പെട്ടുകാണുന്ന ആ അല്ലാഹുവോ ആയിരിക്കയില്ലെന്നേ അവരോട് നമുക്ക് പറയുവാനുള്ളൂ. അല്ലാഹു പറയുന്നു: وما من غائبة في السماوات والارض الا في كتاب مبين النمل : ٧٥ – (ആകാശത്തിലും ഭൂമിയിലും മറഞ്ഞുകിടക്കുന്ന ഏതൊരു കാര്യവും വ്യക്തമായ ഒരു ഗ്രന്ഥത്തിൽ –രേഖയിൽ– ഇല്ലാത്തതില്ല. സൂ: നംല്.)

എല്ലാ കാര്യവും അറിയുന്നവനാണ് അല്ലാഹു എന്ന് സമ്മതിക്കുന്നപക്ഷം, ആ അറിവിൽപെട്ട ഓരോന്നും– അതിൽപെടാത്ത യാതൊന്നും ഇല്ലതാനും– ഇന്ന സമയത്ത് ഇന്നിന്നപ്രകാരം ആയിരിക്കണം, അല്ലെങ്കിൽ ആയിരിക്കരുത് എന്നിങ്ങനെ ഒരു ഉദ്ദേശ്യവും നിർണയവും അവന്നില്ലാതെ വരുമെന്ന് വിചാരിക്കുവാൻ വല്ലവർക്കും സാധിക്കുമോ? യുക്തി അത് സമ്മതിക്കുമോ?! അതത് കാര്യങ്ങൾ സംഭവിക്കുമ്പോൾ മാത്രം അതിന്റെ അളവും തോതും നിർണയിക്കുകയേ അവൻ ചെയ്യുന്നുള്ളൂ– ഓരോന്നിനും പ്രത്യേക നിർണയങ്ങളൊന്നും മുൻകൂട്ടി നിശ്ചയിച്ചിട്ടില്ല– എന്ന്വെക്കുന്നപക്ഷം, അത് അവന്റെ സർവ്വജ്ഞതയെയും, സർവ്വശക്തിത്വത്തെയും ചോദ്യംചെയ്യലും, അവന്റെ സൃഷ്ടികളോട് അവനെ സമപ്പെടുത്തലും ആയിരിക്കും. ليس كمثله شيء وهو السميع البصير (അവനെപ്പോലെ ഒരു വസ്തുവും തന്നെയില്ല. അവൻ എല്ലാം കേൾക്കുന്നവനാണ്, കാണുന്നവനാണ്.) ഒരു പൊതുവ്യവസ്ഥ ഏർപ്പെടുത്തി ചുമ്മാ ഇരിക്കുകയല്ല, എപ്പോഴും എല്ലാ കാര്യങ്ങളും നിയന്ത്രിച്ചും നടത്തിയും കൊണ്ടിരിക്കുകയാണ് അല്ലാഹു ചെയ്യുന്നത്. يدبر الأمر من السماوات إلى الأرض (അവൻ ആകാശത്തുനിന്ന് ഭൂമിയിലേക്ക് കാര്യം നിയന്ത്രിച്ചു– ചട്ടവട്ടം ചെയ്തു– കൊണ്ടിരിക്കുന്നു) كل يوم هو في شأن (എല്ലാ ദിവസവും അവൻ ഓരോ കാര്യത്തിലാണ്) وإن من شيء إلا عندنا خزائنه وما تنزل إلا بقدر معلوم (ഏതൊരു വസ്തുവിന്റെയും ഖജനാക്കൾ നമ്മുടെ പക്കൽ ഇല്ലാതില്ല. അതിനെ ഒരു നിശ്ചിത അളവിലല്ലാതെ നാം ഇറക്കുന്നുമില്ല.) എന്നിങ്ങനെയുള്ള വചനങ്ങളുടെ വ്യാപ്തിയിൽനിന്ന് മനുഷ്യനെയും, അവന്റെ ചെയ്തികളെയും മാത്രം ഒഴിവാക്കി നിറുത്തുവാൻ ന്യായമില്ലതന്നെ.

إن الله يحكم ما يريد (അല്ലാഹു ഉദ്ദേശിക്കുന്നത് അവൻ വിധിക്കുന്നു.) ويفعل ما يشاء(അല്ലാഹു ഉദ്ദേശിക്കുന്നത് അവൻ പ്രവർത്തിക്കുകയും ചെയ്യുന്നു.) لا يسأل عما يفعل وهم يسألون (അവൻ ചെയ്യുന്നതിനെപ്പറ്റി അവൻ ചോദ്യം ചെയ്യപ്പെടുകയില്ല. അവരാകട്ടെ, ചോദ്യം ചെയ്യപ്പെടുകയും ചെയ്യും.) പക്ഷേ, ഒരു അണു അളവിലും അനീതി അതിലൊന്നും അല്ലാഹു ചെയ്കയില്ല. إن الله لا يظلم مثقال ذرة (അല്ലാഹു ഒരു അണുതൂക്കവും അനീതി ചെയ്കയില്ല.) ولا يظلم ربك أحدا (നിന്റെ റബ്ബ് ഒരാളോടും അനീതി ചെയ്കയില്ല) അപ്പോൾ, മനുഷ്യനെയും അവന്റെ

പ്രവർത്തനങ്ങളെയും അല്ലാഹുവിന്റെ നിയന്ത്രണത്തിൽനിന്ന് സ്വതന്ത്രമാക്കി ഒഴിച്ചുനിറുത്തുവാനോ, മനുഷ്യന്റെ മേലുള്ള നിയന്ത്രണം അനീതിയാണെന്ന് വെക്കുവാനോ അല്ലാഹുവിൽ വിശ്വസിക്കുന്ന ഒരു വിശ്വാസിക്ക് സാധിക്കുമോ? ഇല്ല. ഇല്ല.

# പ്രധാന സംശയം

ക്വദ്റിനെ നിഷേധിക്കുന്ന വിഭാഗക്കാർ പൊതുജനമദ്ധ്യെ പ്രചരിപ്പിക്കാറുള്ള ആശയക്കുഴപ്പങ്ങളും, തങ്ങളുടെ അഭിപ്രായങ്ങൾ സ്ഥാപിക്കുവാൻ സ്വീകരിക്കുന്ന ന്യായവാദങ്ങളും പലതാണ്. ചിലതെല്ലാം ഈ കുറിപ്പിൽ പല സന്ദർഭങ്ങളിലായി നാം സ്പർശിച്ചിട്ടുമുണ്ട്. അവയുടെയെല്ലാം അടിത്തട്ടിൽ സ്ഥിതി ചെയ്യുന്നതും, പൊതുജനങ്ങളെയും മതപ്രമാണങ്ങളിൽ പരിചയം കുറഞ്ഞവരെയും ആകർഷിക്കുവാൻ അവർ കൂടുതൽ ഉപയോഗപ്പെടുത്തുന്നതുമായ ഒരു സംശയം ഇതാണ്: 'മനുഷ്യന്റെ നല്ലതും ചീത്തയുമായ പ്രവർത്തനങ്ങളടക്കമുള്ള എല്ലാ കാര്യങ്ങളും അല്ലാഹുവിന്റെ ഉദ്ദേശ്യമനുസരിച്ചും, മുൻനിശ്ചയമനുസരിച്ചും നടക്കുന്നതും, അവന്റെ സൃഷ്ടിയും ആണെങ്കിൽ അഥവാ മനുഷ്യന്റെ പ്രവർത്തനങ്ങൾ മനുഷ്യന്റെ ഇച്ഛയും ഉദ്ദേശ്യവും അനുസരിച്ചും അവന്റെ കഴിവുകൊണ്ട് മാത്രം ഉണ്ടാകുന്നതല്ലെങ്കിൽ– പിന്നെ മനുഷ്യൻ ചെയ്യുന്ന തെറ്റുകുറ്റങ്ങൾക്ക് അവനെ അല്ലാഹു ശിക്ഷിക്കുന്നത് ന്യായമാകുമോ? അത് അനീതിയല്ലേ? യുക്തിക്ക് എതിരല്ലേ? മനുഷ്യന്റെ പ്രവർത്തനങ്ങൾക്ക് അവൻ ഉദ്ദേശിക്കുന്ന പ്രകാരം അവൻ രൂപം നൽകുന്നത് നാം കാണുന്നു. മാത്രമല്ല, അതെല്ലാം മനുഷ്യന്റെ കർമങ്ങളായിക്കൊണ്ട് തന്നെയാണ് ക്വുർആൻ പ്രസ്താവിക്കുന്നതും. എന്നിരിക്കെ, മനുഷ്യകർമങ്ങൾ അല്ലാഹുവിന്റെ ഉദ്ദേശ്യമനുസരിച്ച് അവന്റെ സൃഷ്ടിയായിക്കൊണ്ടുമാണ് ഉണ്ടാകുന്നതെന്ന് പറയുന്നത് വിഡ്ഢിത്തമല്ലേ? ഈ ന്യായവാദത്തിൽനിന്നാണ് മറ്റുള്ള യുക്തിവാദങ്ങൾ ഉടലെടുക്കുന്നത്. അവയെ ന്യായീകരിക്കുന്ന പല ഉപവാദങ്ങളും, വ്യാഖ്യാനങ്ങളും, ദുർവ്യാഖ്യാനങ്ങളും വേറെയും കാണും.

അനേകം ക്വുർആൻ വാക്യങ്ങളിൽനിന്നും, ധാരാളം ഹദീഥുകളിൽനിന്നും, സ്വഹാബികളും താബിഉകളും അടക്കമുള്ള ബഹുഭൂരിഭാഗം പണ്ഡിതൻമാരുടെ പ്രസ്താവനകളിൽനിന്നും സംശയരഹിതമായി അറിയപ്പെട്ടതാണ് മനുഷ്യന്റെ കർമങ്ങൾ അടക്കമുള്ള എല്ലാ കാര്യങ്ങളും അല്ലാഹുവിന്റെ അറിവും, ഉദ്ദേശ്യവും അനുസരിച്ചു അവൻ സൃഷ്ടിക്കുന്നതാണ് എന്നത്. അല്ലാഹുവിന്റെ സാർവ്വത്രികമായ അറിവ്, അവന്റെ അപാരമായ കഴിവ് മുതലായ മഹൽഗുണങ്ങളെ കണക്കിലെടുക്കുമ്പോൾ മതദൃഷ്ട്യാ മാത്രമല്ല –ബുദ്ധിയുടെ അടിസ്ഥാനത്തിൽ തന്നെ– അത് വിശ്വസിക്കുവാൻ നാം നിർബന്ധിതരുമാകുന്നു. എന്നിരിക്കെ, ഈ സംശയത്തിന് മറുപടി കാണുവാൻ നമുക്ക് കഴിഞ്ഞില്ലെങ്കിൽപോലും, അല്ലാഹുവിന്റെ എത്രയോ സൃഷ്ടിരഹസ്യങ്ങൾ നമുക്ക് അറിയാൻ കഴി

യാത്തത്പോലെ ഈയൊരു രഹസ്യവും നമുക്കറിയുകയില്ലെന്നുവെച്ച് സമാധാനിക്കാവുന്നതേയുള്ളൂ. ക്വുർആൻ പ്രസ്താവിച്ചതുകൊണ്ട് മാത്രം നമ്മുടെ ബുദ്ധിക്കോ നിരീക്ഷണങ്ങൾക്കോ കണ്ടുപിടിക്കുവാൻ കഴിയാത്ത എത്രയോ യാഥാർത്ഥ്യങ്ങൾ നാം സമ്മതിക്കുകയും വിശ്വസിക്കുകയും ചെയ്യുന്നു. നമ്മുടെ കടമയുമാണത്. *(*)* എന്നിരുന്നാലും, സുസ്ഥാപിതമായ മതപ്രമാണങ്ങളെ ദുർവ്യാഖ്യാനം ചെയ്തിട്ടെങ്കിലും സ്വന്തം യുക്തിവാദങ്ങളെ ന്യായീകരിക്കണമെന്ന മർക്കടമുഷ്ടിയില്ലാത്ത സത്യാന്വേഷികൾക്ക് മനസ്സമാധാനത്തിനുള്ള പരിഹാരം ക്വുർആന്റെയും ഹദീഥിന്റെയും വെളിച്ചത്തിൽതന്നെ നമുക്ക് കണ്ടെത്താവുന്നതാണ് താനും.

ഒരു കാര്യത്തിന്റെ ഒരു വശംമാത്രം ആലോചിച്ച് വിധികൽപിക്കുന്നത് ശരിയല്ല. അതിന്റെ മറുവശങ്ങളെക്കൂടി കണക്കിലെടുത്തുവേണം വിധികൽപിക്കുവാൻ. ഐഹികകാര്യങ്ങളിൽ ബുദ്ധിക്കും യുക്തിക്കും നൽകുന്ന അതേ സ്ഥാനം ദൈവിക കാര്യങ്ങളിലും അതിന് നൽകുന്നത് ശരിയല്ല. ദൈവിക കാര്യങ്ങളിലും, പാരത്രിക കാര്യങ്ങളിലും ദൈവവാക്യങ്ങൾക്കും പ്രവാചക വാക്യങ്ങൾക്കുമാണ് മുൻഗണന നൽകേണ്ടത്. ഈ സംഗതി ഇത്തരം വിഷയങ്ങളിൽ നാം സദാ ഓർമിച്ചിരിക്കേണ്ടതാണ്.

ഓരോ വസ്തുവിനും അതതിന്റേതായ സൃഷ്ടിയും പ്രകൃതിവിശേഷതയും അല്ലാഹു നൽകിയിട്ടുണ്ട്. അതാതിനുപയുക്തമായ മാർഗദർശനവും അവൻ നൽകിയിരിക്കുന്നു. (أعطى كل شيء خلقه ثم هدى – طه) അക്കൂട്ടത്തിൽ മനുഷ്യനും ചില പ്രത്യേകതകളുണ്ട്. അവയിൽ പ്രധാനപ്പെട്ട ഒന്നാണ് വിശേഷബുദ്ധി (العقل). വിശേഷ ബുദ്ധി ഉപയോഗിച്ച് താൻ എന്ത് ചെയ്യണം, എന്ത് ചെയ്യരുത് എന്നും, പല മുഖങ്ങളായ കാര്യങ്ങളിൽ ഏതാണ് താൻ സ്വീകരിക്കേണ്ടത് എന്നും തിരഞ്ഞെടുക്കുവാനുള്ള അഭിപ്രായശക്തി (الإختيار)യും, അത് പ്രവർത്തനത്തിൽ വരുത്തുവാനുള്ള കഴിവും (قدرة) അല്ലാഹു അവന് നൽകിയിരിക്കുന്നു. അവൻ തിരഞ്ഞെടുത്ത കാര്യം അവൻ പ്രവർത്തനത്തിൽ വരുത്തുമ്പോൾ ആ കാര്യം അവന്റെ പ്രവൃത്തിയും അവന്റെ അദ്ധ്വാനവും (كسب) ആയിരിക്കുന്നതുമാണ്. പക്ഷേ, ഈ അഭിപ്രായ സ്വാതന്ത്ര്യവും, പ്രവർത്തനകഴിവും തികച്ചും പരിപൂർണമോ നിരുപാധികമോ അല്ല. ഒന്നാമതായി, അല്ലാഹു നിർണയിച്ചുകൊടുത്തിട്ടുള്ള ഒരു പരിധിക്കുള്ളിൽ അത് ഒതുങ്ങിനിൽക്കുന്നു. രണ്ടാമതായി, തിരഞ്ഞെടുപ്പിനും പ്രവർത്തനത്തിനുമുള്ള സാഹചര്യങ്ങൾ സുരക്ഷിതമായിരിക്കുകയും വേണം.

---

***(*)* സ്വർഗം, നരകം, ക്വിയാമത്തിലെ പല സംഭവങ്ങൾ, മലക്കുകൾ, അവരുടെ പ്രവർത്തനങ്ങൾ, പരലോകത്തുവെച്ച് അല്ലാഹുവിനെ കാണൽ തുടങ്ങിയ പലതും ഇതിന് ഉദാഹരണങ്ങളാണ്. യുക്തിവാദക്കാർക്ക് ഇവയിലെല്ലാംതന്നെ യഥാർത്ഥത്തിൽ നിഷേധവും, ബാഹ്യത്തിൽ അവരുടെതായ ദുർവ്യാഖ്യാനങ്ങളുമാണുള്ളത്; അതിലൊന്ന് മാത്രമാണ് ക്വദ്റിന്റെ കാര്യവും.**

ഇപ്പറഞ്ഞതിൽ ദൈവവിശ്വാസികളായ ആർക്കും സംശയം ഉണ്ടായിരിക്കയില്ല.

മനുഷ്യൻ തിരഞ്ഞെടുത്തതും അവൻ ഉദ്ദേശിച്ചതുമായ കാര്യങ്ങളെല്ലാം പ്രയോഗത്തിൽ വന്നേക്കണമെന്നില്ല. ചിലത് പ്രയോഗത്തിൽ വരുത്തുവാൻ അവൻ സ്വയം തന്നെ ഉദ്ദേശിക്കായ്കകൊണ്ടും, മറ്റ് ചിലത് എന്തെങ്കിലും വിഘ്നം നേരി ട്ടത്കൊണ്ടും മുടങ്ങിപ്പോകുന്നു. എന്നാൽ പ്രയോഗത്തിൽവന്ന പ്രവർത്തനങ്ങ ളെല്ലാം ഫലത്തിൽ വരുന്നത് യഥാർത്ഥത്തിൽ മനുഷ്യന്റെ മാത്രം ഉദ്ദേശ്യം കൊണ്ടും പ്രവൃത്തികൊണ്ടുമാണോ? ഇതാണ് ചിന്തിക്കേണ്ടത്. ആദ്യമായി, അവൻ തിരഞ്ഞെടുത്ത -അഥവാ ഇച്ഛിച്ച -കാര്യം പ്രാവർത്തികമാക്കുവാനുള്ള ഉദ്ദേശ്യം (ഇതിനാണ് മശിയ്യത്ത് എന്ന് പറയുന്നത്) വേണം. ഇതാകട്ടെ, അല്ലാഹു ഉദ്ദേശിച്ചെങ്കിൽ മാത്രമേ സംജാതമാകുന്നുള്ളൂ. وما تشاؤون إلا أن يشاء الله رب العالمين(ലോക രക്ഷിതാവായ അല്ലാഹു ഉദ്ദേശിക്കുന്നതായാലല്ലാതെ നിങ്ങൾ ഉദ്ദേശിക്കുകയി ല്ല) ചില കാര്യങ്ങൾ ഇന്നപ്രകാരം വേണ്ടതുണ്ടെന്ന മനുഷ്യന്റെ മനസ്സാക്ഷി വിധി കൽപിക്കുന്നു. അത് ചെയ്യാൻ ആഗ്രഹിക്കുകയും ചെയ്യുന്നു. യാതൊരു തട സ്സവും നേരിട്ടതായി കാണുന്നുമില്ല. എന്നിട്ട്പോലും അത് ചെയ്യാൻ അവൻ മുമ്പോ ട്ടുവരുന്നില്ല. എത്രയോ ഉദാഹരണങ്ങൾ ഇതിന് കാണാം. കാരണം എന്താണ്? അല്ലാഹുവിന്റെ ഉദ്ദേശ്യം ഇല്ലാത്തതു തന്നെ, എനി, പ്രവർത്തിക്കുവാൻ ഉദ്ദേശിച്ചു കഴിഞ്ഞാൽ അതിനുവേണ്ടി മനുഷ്യൻ എന്താണ് ചെയ്യുന്നത്? അവന്റെ അറി വിലും കഴിവിലും പെട്ട ഒരുക്കങ്ങൾ അവൻ ചെയ്യുന്നു. അപ്പോൾ മിക്കവാറും അത് ഫലത്തിൽ വരുന്നു. ചിലപ്പോൾ ഫലത്തിൽ വരാതെയും സംഭവിക്കുന്നു. ആ അറിവും കഴിവും അല്ലാഹുവിൽനിന്ന് സിദ്ധിച്ചതാണെന്നപോലെത്തന്നെ, അതിനുവേണ്ടി അവൻ വിനിയോഗിച്ച ഓരോ ഉപാധിയും സജ്ജമാക്കിയതും, അതിന്റെ ഉപയോഗക്രമം നിർണയിച്ചുകൊടുത്തതും, ഓരോന്നിന്റെയും ഫലം ഇന്നപ്രകാരമെന്ന് തിട്ടപ്പെടുത്തിയിരിക്കുന്നതുമെല്ലാം അല്ലാഹു തന്നെ. അതെ, والله خلقكم وما تعملون (അല്ലാഹു നിങ്ങളെയും നിങ്ങൾ പ്രവർത്തിക്കുന്നതിനെയും സൃഷ്ടിച്ചിരിക്കുന്നു.)

മനുഷ്യൻ നിലം ഉഴുത് കിളർത്തുന്നു, വെള്ളം നനക്കുന്നു, അതിൽ വിത്ത് വിതക്കുന്നു. ഈ മൂന്നിൽ ഓരോന്നിനുംവേണ്ടി അവൻ എത്രയെത്ര വസ്തു ക്കളെ ഏതെല്ലാം വിധേന ഉപയോഗിച്ചുവെന്ന് ആലോചിച്ചു നോക്കുക. കാര്യ കാരണ ബന്ധങ്ങളുടെ ഒരു നീണ്ട പട്ടികതന്നെ നമ്മുടെ മുമ്പിൽ കാണാം. അതി രിക്കട്ടെ, ഒടുക്കം ധാന്യം മുളച്ച് വിളയുന്നു. അത് അവന്റെ അദ്ധ്വാനമാണെന്നും, പ്രവർത്തനഫലമാണെന്നും സമ്മതിക്കപ്പെടുന്നു. അതിന്റെ പേരിൽ ആ വിളവിന്റെ ഉടമസ്ഥതയും അവന് തന്നെ നൽകപ്പെടുന്നു. അവൻ വിത്തിട്ടെങ്കിലും വിത്ത് മുളപ്പിച്ചത് അവനല്ല; അവൻ വളമിട്ടെങ്കിലും വിളയിച്ചത് അവനല്ല; ഉഴുതെങ്കിലും ഭൂമി പിളർത്തതും കിളർത്തിയതും അവനല്ല; കാലികളെ വാങ്ങിയതും അവയെ കെട്ടി ഉഴുതതും തെളിച്ചുകൊണ്ടിരുന്നതും അവനെങ്കിലും അവയെ അതിന് ഉപ കരിക്കുമാറാക്കിയതും അവനല്ല അങ്ങനെ പലതും. ചുരുക്കത്തിൽ, അവൻ അതി നെല്ലാം ഒരു കാരണക്കാരനായി ഇടപെട്ടുവെന്ന്മാത്രം. അവൻ ഉഴുതപ്പോൾ നിലം

പിളർന്നു; വെള്ളം തിരിച്ചു വിട്ടപ്പോൾ മണ്ണുനനഞ്ഞു; കുറെ കഴിഞ്ഞപ്പോൾ വിത്ത് മുളച്ചു; അത് ക്രമേണ വിളഞ്ഞു. ഇതാണ് സംഭവിച്ചത്. ഇവ ഓരോന്നും യഥാവിധി ഫലത്തിൽ വരുത്തി പ്രായോഗികരൂപം നൽകിയ അദൃശ്യഹസ്തം ഇവയുടെയെല്ലാം പിന്നിൽ ഉണ്ടെന്ന് സമ്മതിക്കാതിരിക്കുവാൻ ഒരു നിഷ്പക്ഷബുദ്ധിക്ക് കഴിയുമോ? ദൈവനിഷേധികൾപോലും വാസ്തവത്തിൽ ഇത് സമ്മതിക്കുവാൻ നിർബന്ധിതരാണ്, അതെ, ലോകനിയന്താവായ- സർവ്വജ്ഞനും സർവ്വശക്തനുമായ- ഒന്നൊഴിയാതെ സകല വസ്തുവിനും അതാതിന്റെ സൃഷ്ടി നൽകുന്ന സൃഷ്ടികർത്താവിന്റെ പ്രവർത്തനമാണത്. അവന്റെ സൃഷ്ടിയാണത്. പക്ഷേ, കുടുസ്സായ യുക്തിവാദങ്ങളാൽ ദൈവനിഷേധത്തിന് അടിമപ്പെട്ട് ഉൾക്കാഴ്ച നശിച്ചവർ ആ ശക്തിക്ക് 'പ്രകൃതിവിശേഷത'യെന്നോ മറ്റോ പേര് നൽകി തൃപ്തി അടയുന്നു. ഇതൊരു ഉദാഹരണം മാത്രം. ഓരോ മനുഷ്യപ്രവർത്തനത്തിന്റെ നിലയും ഇതുതന്നെ.

ഇതിൽനിന്ന് നാം മനസ്സിലാക്കേണ്ടതെന്താണ്? മനുഷ്യന്റെ കർമങ്ങൾ നിരുപാധികമായിരിക്കത്തക്കവിധം അവൻ പരിപൂർണമായും സ്വതന്ത്രനോ ശക്തനോ അല്ല. അല്ലാഹുവിന്റെ ഇടപെടലുംകൂടി ഉണ്ടെങ്കിലേ അവ സാക്ഷാൽകൃതമാകുകയുള്ളൂ. തിരഞ്ഞെടുക്കാനുള്ള അഭിപ്രായ സ്വാതന്ത്ര്യം (اختيار), ഏതെങ്കിലും ഒന്നിലുള്ള പ്രത്യേക താൽപര്യം (ارادة), എന്നിവക്ക് പുറമെ അതതിന് അല്ലാഹു നിശ്ചയിച്ച കാര്യകാരണ ബന്ധങ്ങളനുസരിച്ച് തനിക്ക് കഴിവുള്ളിടത്തോളം ഒരുക്കങ്ങൾ ചെയ്യുക, അഥവാ അതിനുവേണ്ടി യത്നിക്കുക (الكسب) ഇതെല്ലാം മനുഷ്യന്റെ വകയാണ്. ഇക്കാരണത്താൽ അവനിൽനിന്നുണ്ടാകുന്ന എല്ലാ കർമങ്ങളും അവന്റേതായിത്തീരുന്നു. അതിന്റെ ഗുണദോഷഫലങ്ങൾക്ക് അവൻ ഉത്തരവാദിയും ആയിത്തീരുന്നു.

അവന്റെ അഭിപ്രായവും താൽപര്യവും പ്രവർത്തനം മുഖേന പ്രായോഗികമാക്കുവാനുള്ള ഉദ്ദേശ്യം അവനിൽ സംജാതമാകുന്നത് അല്ലാഹു ഉദ്ദേശിക്കുമ്പോൾ മാത്രമായിരിക്കും. അതിനുള്ള ഉപാധികൾ സജ്ജമാക്കുന്നതും, ഓരോന്നിന്റെയും ഫലങ്ങൾ കൂട്ടിയിണക്കി ഉദ്ദിഷ്ട കാര്യത്തിന് സാക്ഷാൽ പ്രായോഗികരൂപം നൽകുന്നതും അല്ലാഹുവായിരിക്കും. ഇക്കാരണത്താൽ- മറ്റ് കാര്യങ്ങളെപ്പോലെതന്നെ- മനുഷ്യപ്രവർത്തനങ്ങളും അല്ലാഹുവിന്റെ ഉദ്ദേശ്യത്തിന് വിധേയമാണ്. എല്ലാം അവൻ സൃഷ്ടി നൽകി രൂപപ്പെടുത്തുന്നതുമാണ്.

യഥാർത്ഥത്തിൽ എല്ലാറ്റിന്റെയും സ്രഷ്ടാവ് അല്ലാഹുതന്നെ. (الله خالق كل شيء) എങ്കിലും, ബാഹ്യത്തിലുള്ള കർത്താവും, താൽപര്യപൂർവ്വം വേണ്ടുന്ന ഒരുക്കങ്ങൾ ചെയ്ത് യത്നിച്ചവനും എന്ന നിലക്ക് മനുഷ്യന്റെ പ്രവർത്തനങ്ങളെക്കുറിച്ചും ചിലപ്പോൾ അവന്റെ സൃഷ്ടി എന്ന് ക്വുർആൻ പറയാറുണ്ട്. ഈസാ നബി (അ) കുരുവിയുടെ രൂപത്തിൽ കളിമണ്ണുകൊണ്ട് രൂപമുണ്ടാക്കി ഊതുമ്പോൾ അത് അല്ലാഹുവിന്റെ അനുമതിപ്രകാരം പക്ഷിയായിത്തീരുക എന്നൊരു ദൃഷ്ടാന്തം അല്ലാഹു അദ്ദേഹത്തിന് നൽകിയിരുന്നു. ഇതിനെ

പ്പറ്റി പ്രസ്താവിക്കുന്ന ഒരിടത്ത് واذ تخلق من الطين كهيئة الطير – المائد:١١٠ (നീ പക്ഷി യുടെ ആകൃതിയിൽ കളിമണ്ണുകൊണ്ട് സൃഷ്ടിക്കുമ്പോൾ) എന്നാണ് പറഞ്ഞി രിക്കുന്നത്. കളവ് കെട്ടിയുണ്ടാക്കുന്നതിനെപ്പറ്റി وتخلقون إفكا– العنكبوت:١٧ . (നിങ്ങൾ നുണ സൃഷ്ടിച്ചുണ്ടാക്കുന്നു) എന്നും പറഞ്ഞു കാണാം. ബാഹ്യത്തിൽ കാണു ന്നതിനെ ആസ്പദമാക്കി- അല്ലെങ്കിൽ ആലങ്കാരികമായി- ക്കൊണ്ടുള്ള ഒരു പ്രയോഗമാണിത്. മലയാളത്തിലും ഇങ്ങനെയുള്ള പ്രയോഗം സാധാരണമാണ്. أحسن الخالقين (സ്രഷ്ടാക്കളിൽ ഏറ്റവും നല്ലവൻ) എന്ന് ക്വുർആനിലും മറ്റും അല്ലാഹുവിനെക്കുറിച്ച് പറയുന്നതിന്റെ സാരം ഇതാണ്. സാക്ഷാൽ സൃഷ്ടി കർത്താവും, എല്ലാററിന്റെയും യഥാർത്ഥ സൃഷ്ടികർത്താവും അല്ലാഹു തന്നെ. الله خالق كل شيء وهو الواحد القهار– الرعد:١٦ (അല്ലാഹു എല്ലാററിന്റെയും സ്രഷ്ടാവാകു ന്നു. അവൻ ഏകനും സർവ്വാധികാരിയുമത്രെ.) هل من خالق غير الله – فاطر:٣ (അല്ലാഹു അല്ലാതെ വല്ല സ്രഷ്ടാവുമുണ്ടോ?!)

മനുഷ്യകർമങ്ങൾ അവന്റെ ഇച്ഛകൊണ്ടും പ്രവൃത്തികൊണ്ടും ഉണ്ടാ കുന്നു എന്നതോടൊപ്പംതന്നെ, അവ അല്ലാഹുവിന്റെ സൃഷ്ടിയുമാണെന്ന് കണ്ടു വല്ലോ. അപ്പോൾ, സൽക്കർമങ്ങൾ അല്ലാഹുവിന്റെ സൃഷ്ടിയാണെന്നും, ദുഷ്ക്കർമങ്ങൾ മനുഷ്യന്റെ സ്വന്തം സൃഷ്ടിയാണെന്നും വേർതിരിക്കുവാൻ ന്യായമില്ല. അങ്ങനെ സങ്കൽപിക്കുന്നപക്ഷം, അത് 'ഥനവിയ്യാ (ثنوية) കക്ഷിയുടെ ദ്വിദൈവ സിദ്ധാന്തത്തിന്റെ ഒരു പകർപ്പുമാത്രമായിരിക്കും (*) അല്ലാഹു പറയുന്നു

أَيْنَمَا تَكُونُواْ يُدْرِككُّمُ ٱلْمَوْتُ وَلَوْ كُنتُمْ فِى بُرُوجٍ مُّشَيَّدَةٍ ۗ وَإِن تُصِبْهُمْ حَسَنَةٌ يَقُولُواْ هَـٰذِهِۦ مِنْ عِندِ ٱللَّهِ ۖ وَإِن تُصِبْهُمْ سَيِّئَةٌ يَقُولُواْ هَـٰذِهِۦ مِنْ عِندِكَ ۚ قُلْ كُلٌّ مِّنْ عِندِ ٱللَّهِ ۖ فَمَالِ هَـٰٓؤُلَآءِ ٱلْقَوْمِ لَا يَكَادُونَ يَفْقَهُونَ حَدِيثًا ﴿٧٨﴾ [النساء]

( അവർക്ക് വല്ല നന്മയും ബാധിക്കുന്ന പക്ഷം അവർ പറയും: ഇത് അല്ലാഹു വിന്റെ അടുക്കൽനിന്നുള്ളതാണ്. വല്ല തിന്മയും ബാധിക്കുന്ന പക്ഷം അവർ പറയും ഇതു നിന്റെ അടുക്കൽ നിന്നുള്ളതാണ്.(നബിയേ) പറയുക: എല്ലാം അല്ലാ ഹുവിന്റെ അടുക്കൽ നിന്നാണ്. എന്നാൽ , ഈ ജനതക്ക് എന്താണ്? അവർ ഒരു വർത്തമാനവും ഗ്രഹിക്കുമാറാകുന്നില്ലല്ലോ.)നന്മയും തിന്മയും അല്ലാഹുവിന്റെ പക്കൽ നിന്നാണുണ്ടാകുന്നതെന്ന് ഇതിൽ അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു.

---

***(*) പ്രകാശത്തിന്റെ - നന്മയുടെ- സ്രഷ്ടാവും, അന്ധകാരത്തിന്റെ- തിന്മയുടെ സ്രഷ്ടാവും എന്നിങ്ങനെ രണ്ട് സ്രഷ്ടാക്കളുണ്ടെന്ന സിദ്ധാന്തമാണ് 'ഥനവിയ്യത്ത്' (Dualism), പേർസ്യയിലെ അഗ്നിയാരാധകരായ 'മജൂസി'കളെ ന്നറിയപ്പെടുന്ന ഇവരുമായുള്ള സമ്പർക്കത്തിൽനിന്നും, പേർഷ്യൻ സംസ്കാ രവും ചിന്താഗതിയും ഇറാക്വുകാരിൽ ചെലുത്തുന്ന സ്വാധീനത്തിൽനിന്നും ഉട ലെടുത്തതാണ് വാസ്തവത്തിൽ മുസ്ലിം സമുദായത്തിൽ ക്വദ്റിന്റെ നിഷേ ധം. മുകളിൽ വായിച്ച ഇബ്നു ഉമർ (റ)ന്റെ ഹദീഥിൽ നിന്നുതന്നെ ഇത് മന സ്സിലാക്കാമല്ലോ. ക്വദ്രിയ്യാ കക്ഷിയെപ്പറ്റി ഈ സമുദായത്തിലെ മജൂസികൾ എന്ന് പറയപ്പെടാറുള്ളതിന്റെ കാരണവും ഇതിൽനിന്നും മനസ്സിലാക്കാം.***

പക്ഷേ, ഒരു വ്യത്യാസമുണ്ട്: നന്മ അല്ലാഹുവിന്റെ കാരുണ്യവും അനുഗ്രഹവുമാണ്. തിന്മ മനുഷ്യന്റെ ഏതെങ്കിലും ദുഷ്ചെയ്തിയുടെ ഫലവുമായിരിക്കും. ഈ യാഥാർത്ഥ്യം ഇതിനെത്തുടർന്നുള്ള വചനത്തിൽതന്നെ അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. അതിങ്ങിനെയാണ്:ما أصابك من حسنة فمن الله وما أصابك من سيئة فمن نفسك (നിനക്ക് വല്ല നന്മയും ബാധിച്ചാലത് അല്ലാഹുവിൽ നിന്നായിരിക്കും. വല്ല തിന്മയും നിനക്ക് ബാധിച്ചാലത് നിന്നിൽ നിന്ന് തന്നെയായിരിക്കും. (4 : 79). മറ്റൊരു വചനത്തിൽനിന്ന് ഈ വസ്തുത കൂടുതൽ വ്യക്തമായി മനസ്സിലാക്കാം. അല്ലാഹു പറയുന്നു: وما أصابكم من مصيبة فبما كسبت ايديكم ويعفوا عن كثير–الشورى (നിങ്ങൾക്ക് വല്ല ബാധയും ബാധിച്ചാലത് നിങ്ങളുടെ കരങ്ങൾ പ്രവർത്തിച്ചത് നിമിത്തമാകുന്നു. പലതിനെക്കുറിച്ചും അവൻ മാപ്പ് നൽകുകയും ചെയ്യുന്നു. (42: 30) നന്മയെ മാത്രമേ അല്ലാഹുവോട് ചേർത്ത് പറയാവൂ എന്നും, തിന്മയെ അവനോട് ചേർത്ത് പറയുന്നത് അപമര്യാദയാണെന്നും പറയുന്നത് ഇത്കൊണ്ടാണ്. ഇതനുസരിച്ചാണ് നബി തിരുമേനി ﷺയിൽനിന്ന് ഖുർആൻ കേട്ട് വിശ്വസിച്ച ജിന്നുകൾ അവരുടെ നീണ്ട പ്രസ്താവനയിൽ ഇങ്ങനെ പറഞ്ഞത്: لا ندري اشر اريد بمن في الارض ام اراد بهم ربهم رشدا–الجن (ഭൂമിയിലുള്ളവരെക്കൊണ്ട് വല്ല ദോഷവും ഉദ്ദേശിക്കപ്പെട്ടിരിക്കുന്നുവോ, അതല്ല, അവരുടെ റബ്ബ് അവരെക്കൊണ്ട് നേർവഴി ഉദ്ദേശിച്ചിരിക്കുന്നുവോ എന്ന് നമുക്കറിഞ്ഞുകൂടാ) ഗുണത്തെ മാത്രമേ ഇവിടെ അവർ അല്ലാഹുവിനോട് ചേർത്ത് പറഞ്ഞുള്ളൂ.

ഖദ്റിന്റെ നിഷേധികൾക്ക് തലവേദനയുണ്ടാക്കുന്നതാണല്ലോ ഈ ആയത്തുകൾ. അതിന് അവരുടെ ഒരു പണ്ഡിതൻ കണ്ടുപിടിച്ച പരിഹാരമാർഗം കാണുക. അദ്ദേഹം പറയുന്നു: 'ഒരർത്ഥത്തിൽ നന്മയും തിന്മയും അല്ലാഹുവിന്റെ പക്കൽനിന്നാണെന്ന് പറയാമെങ്കിലും യഥാർത്ഥത്തിൽ ഇസ്‌ലാമിന്റെ തത്വം നന്മ മാത്രം അല്ലാഹുവിന്റെ പക്കൽനിന്നും, തിന്മ മനുഷ്യരിൽനിന്ന് മാത്രവുമാണ് ഉണ്ടാകുന്നത് എന്നാകുന്നു.' അല്പമൊന്ന് ആലോചിച്ച് നോക്കുക. തങ്ങൾക്ക് ബാധിക്കുന്ന തിന്മ നബിﷺ നിമിത്തമാണെന്ന് ആരോപിച്ച മുശ്‌രിക്കുകളോട് മറുപടി പറയുവാനുള്ള കല്പനയാണ് قل كل من عند الله (പറയുക, എല്ലാം അല്ലാഹുവിന്റെ പക്കൽനിന്നാകുന്നു.) എന്നുള്ള വാക്യം, അതോടൊപ്പം 'ഈ കൂട്ടർക്ക് എന്തായിപ്പോയി? അവർ ഒരു വർത്തമാനവും ഗ്രഹിക്കുമാറാകുന്നില്ലല്ലോ! ( فما لهؤلاء القوم لا يكادون يفقهون حديثا) എന്ന് അല്ലാഹു അവരെപ്പറ്റി ആക്ഷേപിക്കുകയും ചെയ്യുന്നു, ആദ്യത്തെ ആയത്തിലെ മൂന്ന് വാചകങ്ങളിലും من عند(അടുക്കൽ നിന്ന് അഥവാ പക്കൽ നിന്ന്) എന്ന് പ്രയോഗിച്ചതും തുടർന്നുള്ള ആയത്തിലെ രണ്ടു വാചകങ്ങളിലും من (ഇൽനിന്ന്) എന്നുമാത്രം പ്രയോഗിച്ചിരിക്കുന്നതും ശ്രദ്ധേയമാകുന്നു. ഇതൊന്നും കണക്കിലെടുക്കാതെ, ആദ്യത്തെ ആയത്തിൽ 'ഒരു നിലക്കുള്ള മറുപടി' പറഞ്ഞതാണെന്നും, 'യഥാർത്ഥ മറുപടി' രണ്ടാമത്തെ ആയത്തിലുള്ളതാണെന്നും തട്ടിമൂളിച്ചത് ഇവർക്ക് യോജിക്കുന്നതായിരിക്കാമെങ്കിലും, അത് തനി ബാലിശമായിപ്പോയി. രണ്ട് ആയത്തുകളും തമ്മിൽ വൈരുദ്ധ്യമുണ്ടെന്നാണല്ലോ ഇതിന്റെ അർത്ഥം. വാസ്തവത്തിൽ, ആദ്യത്തെ

ആയത്ത് നന്മയും തിന്മയുമായ എല്ലാ ബാധയും അല്ലാഹുവിൽനിന്നുണ്ടാകുന്നതും അവന്റെ സൃഷ്ടിയുമാണെന്ന് കുറിക്കുന്നു. രണ്ടാമത്തെ ആയത്ത് നന്മയുടെ ഉത്ഭവവും കാരണവും അല്ലാഹുവിൽനിന്ന് തന്നെയാണെന്നും, എന്നാൽ തിന്മയാകുന്ന ബാധ മനുഷ്യനിൽനിന്ന് ഉത്ഭവിക്കുന്നു- അഥവാ അവനാണിതിന്റെ കാരണക്കാരൻ- എന്നും ചൂണ്ടിക്കാട്ടുകയാണ് ചെയ്യുന്നത്. എന്നല്ലാതെ, ആദ്യത്തെ ആയത്തിൽ പറഞ്ഞതിന് വിരുദ്ധമായി രണ്ടാമത്തെ ആയത്തിൽ തിന്മ മനുഷ്യന്റെ സൃഷ്ടിയാണെന്ന് സ്ഥാപിക്കുകയല്ല ചെയ്യുന്നത്.

അല്ലാഹു ആരോടും അണുഅളവ് അനീതി ചെയ്യുകയില്ലെന്ന് തീർച്ചയാണ്. ക്വുർആനിൽ അത് ആവർത്തിച്ചാവർത്തിച്ച് പറഞ്ഞിട്ടുമുണ്ട്. അപ്പോൾ, മനുഷ്യന് ബാധിക്കുന്ന ഏതൊരു തിന്മയും അവന്റെ സ്വന്തം കാരണം കൊണ്ടുണ്ടാകുന്നതാകുവാനേ തരമുള്ളൂ. കടുത്ത മുനാഫിക് (കപടവിശ്വാസി)കളുടെ പല ദുഷ്ചെയ്തികളും തുറന്നുകാട്ടിക്കൊണ്ട് അല്ലാഹു പറയുന്നു:

وَلَا تُعْجِبْكَ أَمْوَٰلُهُمْ وَأَوْلَـٰدُهُمْ ۚ إِنَّمَا يُرِيدُ ٱللَّهُ أَن يُعَذِّبَهُم بِهَا فِى ٱلدُّنْيَا وَتَزْهَقَ أَنفُسُهُمْ وَهُمْ كَـٰفِرُونَ

﴿٨٥﴾ [التوبة]

(അവരുടെ സ്വത്തുക്കളും സന്താനങ്ങളും നിന്നെ ആശ്ചര്യപ്പെടുത്താതിരിക്കട്ടെ. അവമൂലം അവരെ ഇഹത്തിൽ വെച്ച് ശിക്ഷിക്കുവാനും, അവിശ്വാസികളായുംകൊണ്ട് അവരുടെ ജീവൻ പോകുവാനും തന്നെയാണ് അല്ലാഹു ഉദ്ദേശിക്കുന്നത്.) അവരെ അല്ലാഹു ശിക്ഷിക്കുവാനും, അവർ അവിശ്വാസികളായിത്തന്നെ പര്യവസാനിക്കുവാനും അല്ലാഹു ഉദ്ദേശിക്കുന്നുവെന്നും, അതിനുള്ള കാരണം മുൻആയത്തുകളിൽ പ്രസ്താവിച്ച അവരുടെ ദുഷ്ചെയ്തികളാണെന്നും വ്യക്തമാണല്ലോ. അതുപോലെത്തന്നെ, എത്ര ഉപദേശങ്ങളും ലക്ഷ്യങ്ങളും ഉണ്ടായിട്ടും സത്യത്തിലേക്ക് ചെവികൊടുക്കാത്ത ജൂതൻമാരെപ്പറ്റി أولئك الذين لم يرد الله ان يطهر قلوبهم – المائدة:٤١ (ഹൃദയങ്ങളെ ശുദ്ധിയാക്കണമെന്ന് അല്ലാഹു ഉദ്ദേശിച്ചിട്ടില്ലാത്ത കൂട്ടരാണവർ.) എന്ന് പറഞ്ഞിരിക്കുന്നു. അപ്പോൾ ഗുണത്തെ മാത്രമല്ല, ദോഷത്തെയും അല്ലാഹു ഉദ്ദേശിക്കുമെന്നും, അവനിൽനിന്നാണ് ദോഷം സംഭവിക്കുന്നതെന്നും, അതേ സമയത്ത് ദോഷത്തിനുള്ള കാരണക്കാരൻ മനുഷ്യനാണെന്നും, ആ കാരണം മനുഷ്യനിൽനിന്നുണ്ടാകുമ്പോഴാണ് അല്ലാഹു ആ ദോഷം സൃഷ്ടിക്കുന്നതെന്നും മനസ്സിലായി.

## അർത്ഥവത്തായ ഒരു സംഭാഷണം

ഇമാം അബൂഇസ്ഹാക് ഇസ്ഫറായീനീ (റ)യും ഒരു മുഅ്തസിലി നേതാവായ അബ്ദുൽ ജബ്ബാറും തമ്മിൽ കണ്ടുമുട്ടിയപ്പോൾ നടന്ന ഒരു ഫലിത സംഭാഷണത്തിൽനിന്ന് സന്ദർഭോചിതമായി ചില കാര്യങ്ങൾ മനസ്സിലാക്കുവാൻ ഉപകരിക്കുന്ന ഒരു ഭാഗം ഇവിടെ പകർത്തട്ടെ.

അബ്ദുൽ ജബ്ബാർ: ദുഷ്പ്രവൃത്തികളിൽനിന്ന് പരിശുദ്ധനായ അല്ലാഹുവിനെ ഞാൻ വാഴ്ത്തുന്നു. [അല്ലാഹു നന്മയെ മാത്രമേ ഉദ്ദേശിക്കുകയും സൃഷ്ടിക്കുകയുമുള്ളൂ എന്നു സൂചന.]

ഇസ്ഫറായീനീ: തന്റെ ആധിപത്യത്തിൽ താൻ ഉദ്ദേശിച്ചതല്ലാതെ മറ്റൊന്നും സംഭവിക്കാത്ത അല്ലാഹുവിനെ ഞാൻ വാഴ്ത്തുന്നു [അല്ലാഹു ഉദ്ദേശിച്ചതെല്ലാം അവൻ നടപ്പിൽ വരുത്തുമെന്നും, അവൻ ഉദ്ദേശിക്കാത്തപക്ഷം നന്മയാകട്ടെ, തിന്മയാകട്ടെ ഉണ്ടാകുകയില്ലെന്നും സൂചന]

അബ്ദുൽ ജബ്ബാർ: താങ്കളുടെ റബ്ബിനോട് അനുസരണക്കേട് കാണിക്കുന്നത് അവൻ ഇഷ്ടപ്പെടുമോ? [അല്ലാഹു തിന്മയെ ഉദ്ദേശിക്കുമെങ്കിൽ, അവന്റെ കല്പനക്ക് വിപരീതം പ്രവർത്തിക്കുന്നതിനും അവൻ ഉദ്ദേശിച്ചേക്കുമെന്നും, അതവന് ഇഷ്ടമായിരിക്കുമെന്നും വരുമല്ലോ എന്ന് സൂചന.]

ഇസ്ഫറായീനീ: താങ്കളുടെ റബ്ബിനോട് അനുസരണക്കേട് കാണിക്കുന്നത് തടയുവാൻ കഴിയാതെ അവൻ നിർബന്ധത്തിന് വഴങ്ങിക്കൊണ്ട് അത് സഹിക്കുകയാണോ? [അനുസരണക്കേട് പ്രവർത്തിക്കുന്നത് അല്ലാഹുവിന്റെ ഉദ്ദേശ്യം കൂടാതെ- മനുഷ്യന്റെ മാത്രം ഉദ്ദേശ്യവും കഴിവുംകൊണ്ട്- ആണെങ്കിൽ അല്ലാഹുവിന് തൃപ്തിയില്ലാത്ത അക്കാര്യം തടയുവാൻ കഴിയാതെ അവൻ ദുർബ്ബലനായിരിക്കുമല്ലോ എന്ന് സാരം.]

അബ്ദുൽജബ്ബാർ: ഇതുകണ്ടോ?! അല്ലാഹു എനിക്ക് സൻമാർഗം തടയുകയും, നാശത്തിന് വിധിക്കുകയും ചെയ്താൽ, അവൻ എന്നോട് ചെയ്യുന്നത് നന്മയോ തിന്മയോ? [എനിക്ക് അവൻ തിന്മ ഉദ്ദേശിക്കുമെങ്കിൽ അത് അനീതിയല്ലേ? എന്ന് സാരം.]

ഇസ്ഫറായീനീ: നിങ്ങൾക്ക് അർഹതപ്പെട്ട നിങ്ങളുടെ അവകാശമാണ് അവൻ മുടക്കിയതെങ്കിൽ അവൻ ചെയ്തത് തിന്മയാണ്. അവന് അർഹതപ്പെട്ട അവന്റെ അവകാശമാണ് അവൻ മുടക്കിയതെങ്കിൽ അത് തിന്മയല്ല. ഒരു ഉടമസ്ഥൻ തന്റെ ഉടമസ്ഥതയിൽപെട്ട കാര്യത്തിൽ താൻ ഉദ്ദേശിക്കുന്നത് പ്രവർത്തിക്കുന്നതാണ്. [അതിന് അവന് സ്വാതന്ത്ര്യമുണ്ട്.]

സംഭാഷണം ഇത്രയുമായപ്പോൾ അത് കേട്ടുകൊണ്ടിരുന്ന സദസ്യർ ഇപ്രകാരം പറഞ്ഞു: 'എനി, ഇതിനപ്പുറം മറുപടിയില്ല' (اهـ من الفرق الإسلامية) സൂ: മാഇദഃ 43ൽ അല്ലാഹു പറയുന്നു: 'ആകാശങ്ങളുടെയും ഭൂമിയുടെയും രാജാധിപത്യം അല്ലാഹുവിന്നാണെന്ന് നീ അറിയുന്നില്ലേ?! അവൻ ഉദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കും; അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ പൊറുത്തുകൊടുക്കു

കയും ചെയ്യും. അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാണ്.(ألم تعلم أن الله الخ) ഇതേ ആശയമാണ് ഇസ്ഫറായീനീ (റ)യുടെ മറുപടിയിൽ ഉൾക്കൊള്ളുന്നത്.

നന്മതിന്മകളെപ്പറ്റിയും ചിലത് അറിഞ്ഞിരിക്കേണ്ടതുണ്ട്. ചില കാര്യങ്ങൾ നമ്മുടെ ദൃഷ്ടിയിൽ തിന്മയായി തോന്നുമെങ്കിലും വാസ്തവത്തിൽ അവ നന്മയായി കലാശിക്കുന്നതായിരിക്കാം. ചില വ്യക്തികളെ സംബന്ധിച്ചിടത്തോളം ദോഷകരമായ ഒരു കാര്യം പൊതുവിൽ നന്മയുള്ളതുമായിരിക്കാം. ചിലപ്പോൾ ചെറിയൊരു ദോഷമായിരിക്കും വമ്പിച്ച മറ്റൊരു ദോഷത്തെ തടയുന്നത്. ഈ ജീവിതത്തിൽ തിന്മയോ ദോഷമോ ആയ ചില കാര്യങ്ങൾ പാരത്രിക ജീവിതത്തിൽ വലിയ നന്മയും ഭാഗ്യവുമായിത്തീർന്നേക്കുകയും ചെയ്യും. ദോഷം കൊണ്ടും ഗുണംകൊണ്ടും നിങ്ങളെ നാം പരീക്ഷണം നടത്തും (ونبلوكم بالشر والخير فتنة–الأنبياء) എന്ന് അല്ലാഹു പറഞ്ഞതിൽനിന്ന് ഇത് മനസ്സിലാക്കാം. ചുരുക്കത്തിൽ, നാം, ദോഷകരമായി കരുതുന്നതെല്ലാം യഥാർത്ഥത്തിൽ ദോഷകരമായിരിക്കയില്ല.

وَعَسَىٰٓ أَن تَكۡرَهُواْ شَيۡـٔٗا وَهُوَ خَيۡرٞ لَّكُمۡۖ وَعَسَىٰٓ أَن تُحِبُّواْ شَيۡـٔٗا وَهُوَ شَرّٞ لَّكُمۡۚ وَٱللَّهُ يَعۡلَمُ وَأَنتُمۡ لَا تَعۡلَمُونَ ٢١٦

(ഒരു കാര്യം നിങ്ങൾക്ക് വെറുപ്പായിരിക്കുകയും അത് നിങ്ങൾക്ക് ഗുണമായിരിക്കുകയും ചെയ്തേക്കാം. ഒരു കാര്യം നിങ്ങൾക്ക് ഇഷ്ടമായിരിക്കുകയും അത് നിങ്ങൾക്ക് ദോഷമായിരിക്കുകയും ചെയ്തേക്കാം. അല്ലാഹുവാണ് അറിയുക. നിങ്ങൾക്ക് അറിയുകയില്ല. (സൂ: അൽബക്വറഃ) ഈ വചനം വളരെ ശ്രദ്ധാർഹമാകുന്നു. ഇങ്ങനെയുള്ള വസ്തുതകളൊന്നും ആലോചിക്കാതെ, അല്ലാഹുവിന്റെ അധികാരാവകാശങ്ങളെയും, അവന്റെ പരമോൽകൃഷ്ടഗുണങ്ങളെയും അവഗണിച്ചുകൊണ്ട് മനുഷ്യനെ പൂർണ സ്വതന്ത്രനാക്കി ഉയർത്തുവാനുള്ള യുക്തിവാദങ്ങൾ യഥാർത്ഥത്തിൽ യുക്തിഹീനവും അനിസ്ലാമികവുമത്രെ.

സർവ്വകാര്യങ്ങളും സംഭവിക്കുന്നത് അല്ലാഹുവിന്റെ ഉദ്ദേശ്യപ്രകാരമാണെങ്കിൽ, മനുഷ്യൻ ചെയ്യുന്ന തെറ്റുകൾക്ക് അവനെ ശിക്ഷിക്കുന്നത് ന്യായമല്ലെന്നാണല്ലോ ക്വദറിന്റെ എതിരാളികളുടെ ഒരാക്ഷേപം. ഇവിടെ ചില സംഗതികൾ ആലോചിക്കേണ്ടതായുണ്ട്. ഒരു പ്രവൃത്തി തിന്മയോ പാപമോ ആയിത്തീരുന്നത് പ്രധാനമായും അതിന് പ്രേരകമായ കാരണത്തെയും, അതിൽ അതിന്റെ കർത്താവിനുള്ള താൽപര്യത്തെയും ആശ്രയിച്ചായിരിക്കും. ഉദാഹരണമായി, ഒരാളുടെ കൈക്ക് മറ്റൊരാൾ കൊല്ലപ്പെട്ടുവെന്ന് വിചാരിക്കുക. അതുകൊണ്ടുമാത്രം അയാൾ കൊലപ്പുള്ളിയായി ഗണിക്കപ്പെടുന്നതല്ല. അയാളെ കൊലപ്പെടുത്തുന്നതിൽ അവന് താൽപര്യമുണ്ടായിരുന്നുവെന്നും, കൊലപ്പെടുത്തണമെന്ന ഉദ്ദേശ്യത്തോടുകൂടി കരുതിക്കൂട്ടി കൊലപ്പെടുത്തിയെന്നും വരുമ്പോഴേ അവൻ കൊലപ്പുള്ളിയും ശിക്ഷാർഹനും ആകുന്നുള്ളൂ. നേരെമറിച്ച് ഉദ്ദേശ്യപൂർവ്വമല്ലാതെയോ, ഉന്നംപിഴച്ചോ അബദ്ധത്തിൽ സംഭവിച്ചതാവാനും, അധികാരസ്ഥൻമാർക്ക് പിടി

യിൽ കിട്ടാതെ ജനങ്ങൾ ഗതിമുട്ടിക്കൊണ്ടിരിക്കുന്നവനുമായിരുന്നുവെങ്കിൽ അവന്റെ ആ കൃത്യം പ്രശംസനീയവും നല്ലതുമായിത്തീരുന്നു. അതുപോലെ ത്തന്നെ, നമസ്കാരം യഥാർത്ഥത്തിൽ ഒരു പുണ്യ കർമമാണല്ലോ. പക്ഷേ, അല്ലാ ഹുവിങ്കൽനിന്നുള്ള പ്രതിഫലമായിരിക്കണം അത് ചെയ്യുന്നവന്റെ താൽപര്യം. ആ ഉദ്ദേശ്യത്തിലായിരിക്കണം അത് നിർവ്വഹിക്കുന്നതും. അപ്പോഴേ അത് നമ സ്കരിച്ചവന്റെ പുണ്യകർമമാകുന്നുള്ളൂ. ജനപ്രശംസയിലുള്ള താൽപര്യംകൊണ്ടാ ണത് നിർവ്വഹിച്ചതെങ്കിൽ അത് പുണ്യകർമമല്ലെന്ന് മാത്രമല്ല പാപകർമവും കൂടി യായിരിക്കും.

അപ്പോൾ, മനുഷ്യന്റെ താൽപര്യം, ഇച്ഛ, ലക്ഷ്യം, പരിശ്രമം എന്നിവ യൊക്കെയാണ് അവന്റെ പ്രവൃത്തികളെ വിലയിരുത്തുന്ന ഉപാധികൾ. അഥവാ, ഒരു മാനദണ്ഡവുമില്ലാത്ത ചില ആളുകളെ വഴിപിഴച്ചവരും, മറ്റുചിലരെ നേർമാർഗം പ്രാപിച്ചവരും ആക്കുകയല്ല അല്ലാഹു ചെയ്യുന്നത്. അല്ലാഹു പറ യുന്നു:

مَّن كَانَ يُرِيدُ ٱلْعَاجِلَةَ عَجَّلْنَا لَهُۥ فِيهَا مَا نَشَآءُ لِمَن نُّرِيدُ ثُمَّ جَعَلْنَا لَهُۥ جَهَنَّمَ يَصْلَىٰهَا مَذْمُومًا مَّدْحُورًا ﴿١٨﴾ وَمَنْ أَرَادَ ٱلْـَٔاخِرَةَ وَسَعَىٰ لَهَا سَعْيَهَا وَهُوَ مُؤْمِنٌ فَأُو۟لَـٰٓئِكَ كَانَ سَعْيُهُم مَّشْكُورًا ﴿١٩﴾ [الإسراء]

(ക്ഷണികമായുള്ളതിനെ ആരെങ്കിലും ഉദ്യമിച്ചുകൊണ്ടിരിക്കുന്നതാ യാൽ, നാം അവന്- അതായത് നാം ഉദ്ദേശിക്കുന്നവന് -നാം ഉദ്ദേശിക്കുന്നത് അതിൽ നാം വേഗമാക്കിക്കൊടുക്കുന്നതാണ്. പിന്നീടവന് നാം നരകത്തെ ഏർപ്പെ ടുത്തിക്കൊടുക്കും. അതിലവൻ ആക്ഷേപിക്കപ്പെട്ടവനായും ആട്ടപ്പെട്ടവനായും കൊണ്ട് കടന്നെരിയുന്നതാണ്. ആരെങ്കിലും താൻ സത്യവിശ്വാസിയായിക്കൊണ്ട് പരലോകത്തെ ഉദ്ദേശിക്കുകയും, അതിന്വേണ്ടി അതിന്റേതായ പരിശ്രമം പരി ശ്രമിക്കുകയും ചെയ്താൽ അക്കൂട്ടരുടെ പരിശ്രമം നന്ദിചെയ്യപ്പെടുന്നതായിരി ക്കും. (സൂ: ഇസ്റാഉ്) ഐഹികസുഖം തിരഞ്ഞെടുക്കുകയും, അതിൽ താൽപര്യം കാണിക്കുകയും ചെയ്യുന്നവർക്ക് അതിലേക്ക് വേണ്ടുന്നതായിരിക്കും അല്ലാഹു നൽകുക. പക്ഷേ, അവർ ആഗ്രഹിക്കുന്ന അളവിലല്ല, അല്ലാഹു ഉദ്ദേശിക്കുന്ന അളവിലായിരിക്കും. അതാകട്ടെ, അവൻ ഉദ്ദേശിച്ച ആളുകൾക്ക് മാത്രവുമായിരി ക്കും. മറിച്ച് പരലോക നന്മയിലാണ് ഒരാളുടെ താൽപര്യവും ലക്ഷ്യവുമെങ്കിൽ ആ ആഗ്രഹം അല്ലാഹു നന്ദിപൂർവ്വം സ്വീകരിച്ചു അതിന് വേണ്ടത് ചെയ്തുകൊ ടുക്കും. പക്ഷേ, അതിനാവശ്യമായ സത്യവിശ്വാസവും പരിശ്രമവും കൂടിവേണം. ആരൊക്കെയാണ് നല്ലതിനെ ആഗ്രഹിക്കുന്നവരെന്നും, ആരൊക്കെയാണ് ചീത്തയെ ആഗ്രഹിക്കുന്നവരെന്നും അല്ലാഹുവിനാണല്ലോ കൂടുതൽ അറിയു ക. إن ربك هو أعلم من يضل عن سبيله وهو أعلم بالمهتدين – الأنعام:١١٧ (നിശ്ചയമായും നിന്റെ റബ്ബുതന്നെയാണ് അവന്റെ മാർഗത്തിൽനിന്ന് വഴിപിഴച്ചുപോകുന്നവരെപ്പറ്റി ഏറ്റം അറിയുന്നവൻ. നേർമാർഗം പ്രാപിക്കുന്നവരെപ്പറ്റിയും അവൻ ഏറ്റം അറിയുന്ന വനത്രെ. (അൻആം)

ഐഹികസുഖങ്ങളെ ഉദ്ദേശിക്കുന്നവർക്ക് അവർ ഉദ്ദേശിക്കുന്ന തോതി

ലല്ലെങ്കിലും– അല്ലാഹു ഉദ്ദേശിച്ച തോതിൽ– അത് നൽകുന്നത് അല്ലാഹുതന്നെ. അതോടൊപ്പം അവർക്ക് നരകമാണ് ആധാരമെന്നും അല്ലാഹു പറഞ്ഞു. അതെ, ആ സുഖസൗകര്യങ്ങൾ നൽകിയത് അല്ലാഹു തന്നെയാണെങ്കിലും അതുമൂലം അവർ ശിക്ഷക്കും ആക്ഷേപത്തിനും പാത്രമാകുന്നു. കാരണം, അവൻ ഐഹികസുഖത്തിന് പ്രാധാന്യം കൽപിച്ചതാണ്. അപ്പോൾ, അല്ലാഹുവിന്റെ ('മശിയ്യത്താ'കുന്ന) ഉദ്ദേശ്യപ്രകാരം അവൻ നൽകുന്നതിലെല്ലാം അവന്റെ പ്രീതിയും പൊരുത്തവും ഉണ്ടായിക്കൊള്ളണമെന്നില്ല. നേരെമറിച്ച് ചിലതിൽ അവന് വെറുപ്പും കോപവും ഉണ്ടാകാവുന്നതാണെന്ന് ഇതിൽനിന്ന് വ്യക്തമാണ്. പരലോകനന്മയെ ഉദ്ദേശിക്കുന്നവർക്ക് അതിനുവേണ്ടുന്ന സഹായങ്ങൾ ചെയ്തുകൊടുക്കുന്നതും അല്ലാഹുതന്നെ. എന്നാൽ അതിൽ അവന്റെ പ്രീതിയും പൊരുത്തവുംകൂടി ഉണ്ടായിരിക്കും. അതുകൊണ്ടാണ് അവരുടെ പരിശ്രമത്തിന് നന്ദി ചെയ്യപ്പെടുമെന്ന് പറഞ്ഞിരിക്കുന്നതും.

'അല്ലാഹു വഴിപിഴപ്പിച്ചു,' 'അല്ലാഹു അന്ധൻമാരാക്കി' (أضلهم الله ، أعمى الله أبصارهم) എന്നും മറ്റും ചിലരെപ്പറ്റി ക്വുർആനിലും ഹദീഥിലും പ്രസ്താവിച്ചുകാണുന്നതിന്റെ താൽപര്യം, അവർ നേർമാർഗത്തിൽ ചരിച്ചുകൊണ്ടിരിക്കുമ്പോൾ അല്ലാഹു അവരെ അതിൽനിന്ന് മുടക്കി വഴിതെറ്റിച്ചു എന്നല്ല. നന്നായിത്തീരുകയില്ലെന്ന് അല്ലാഹുവിന് അറിയാവുന്നവരെക്കുറിച്ചായിരിക്കും അത്തരം പ്രസ്താവനകൾ. സത്യത്തെ സംബന്ധിച്ച് ബധിരൻമാരും ഊമകളും, ചിന്താശൂന്യരുമായ ആളുകളാണ് അല്ലാഹുവിങ്കൽ ജീവികളിൽവെച്ച് മോശപ്പെട്ടവർ إن شر الدواب عند الله الصم البكم الذين لا يعقلون എന്നു പറഞ്ഞുംകൊണ്ട് സൂ: അൻഫാലിൽ അല്ലാഹു ഇങ്ങനെ തുടരുന്നു: ولو علم الله فيهم خيرا لا سمعهم ولو اسمعهم لتولوا وهم معرضون– الأنفال:٢٣ (അവരിൽ വല്ല ഗുണവും ഉള്ളതായി അല്ലാഹു അറിഞ്ഞിരുന്നുവെങ്കിൽ അവരെ അവൻ കേൾപ്പിക്കുമായിരുന്നു. അവരെ കേൾപ്പിച്ചിരുന്നാൽതന്നെയും അവർ അവഗണിക്കുന്നവരായിക്കൊണ്ട് തിരിഞ്ഞുപോകുമായിരുന്നു.) കണ്ടും, കേട്ടും, ബുദ്ധികൊടുത്തും കാര്യം ഗ്രഹിക്കുമെന്നുള്ള പ്രതീക്ഷക്ക് വകയില്ലാത്തവണ്ണം ഹൃദയം ദുഷിച്ചവരെപ്പറ്റിയാണ് ഈ പറഞ്ഞതെന്ന് പറയേണ്ടതില്ല. സൂ: ജാഥിയഃയിലെ ഒരു വചനം കൂടി കാണുക:

أَفَرَءَيْتَ مَنِ ٱتَّخَذَ إِلَٰهَهُۥ هَوَىٰهُ وَأَضَلَّهُ ٱللَّهُ عَلَىٰ عِلْمٍ وَخَتَمَ عَلَىٰ سَمْعِهِۦ وَقَلْبِهِۦ وَجَعَلَ عَلَىٰ بَصَرِهِۦ غِشَٰوَةً فَمَن يَهْدِيهِ مِنۢ بَعْدِ ٱللَّهِ ۚ أَفَلَا تَذَكَّرُونَ ﴿٢٣﴾ [الجاثية]

(യാതൊരുവനെ നീ കണ്ടുവോ? അവൻ തന്റെ ദേഹേച്ഛയെ തന്റെ ദൈവമാക്കിയിരിക്കുന്നു! അറിഞ്ഞുംകൊണ്ടുതന്നെ അല്ലാഹു അവനെ വഴിപിഴവിലാക്കുകയും, അവന്റെ കേൾവിക്കും ഹൃദയത്തിനും മുദ്രവെക്കുകയും, അവന്റെ കാഴ്ചക്കുമേൽ ഒരു മൂടി ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു. എനി, അല്ലാഹുവിന് ശേഷം ആരാണവനെ നേർമാർഗത്തിലാക്കുക? അപ്പോൾ, നിങ്ങൾ ആലോചിക്കുന്നില്ലേ?!)

ഒന്നുകൂടി ഇഹത്തിലേക്ക് മടക്കിത്തന്നാൽ തങ്ങൾ മേലിൽ സത്യവിശ്വാസികളായിക്കൊള്ളാമെന്ന് നരകത്തിൽ വെച്ച് കേണപേക്ഷിക്കുന്നവരെക്കുറിച്ച് അല്ലാഹു പറയുകയാണ്: ولو ردوا لعادوا لما نهوا عنه – الأنعام:٢٨ (അവർ മടക്കപ്പെട്ടാലും അവരോട് വിരോധിക്കപ്പെട്ടതിലേക്ക് അവർ മടങ്ങുകതന്നെ ചെയ്യും. (അൻആം.)സൂ:ഹശ്റിൽ ഇങ്ങനെ പറയുന്നു:١٩:ولا تكونوا كالذين نسوا الله فأنساهم أنفسهم– الحشر (യാതൊരു കൂട്ടരെപ്പോലെ നിങ്ങൾ ആകരുത്; അവർ അല്ലാഹുവിനെ മറന്നു. അതിനാൽ അവൻ അവർക്ക് അവരെത്തന്നെ മറപ്പിച്ചു.) സൂ: റഅ്ദിൽ പറയുന്നു: ١١:إن الله لا يغير ما بقوم حتى يغيروا ما بأنفسهم –الرعد (ഒരു ജനത തങ്ങളുടെ സ്വന്തം സ്ഥിതി വ്യത്യാസപ്പെടുത്തുന്നത്വരേക്കും അല്ലാഹുഅവരിലുള്ള സ്ഥിതി വ്യത്യാസപ്പെടുത്തുകയില്ല.) ഇത്രയും വിവരിച്ചതിൽനിന്ന് ഏത് തരക്കാരെയാണ് അല്ലാഹു വഴിപിഴവിലാക്കുന്നതെന്നും, ഹൃദയത്തിന് മുദ്ര കുത്തുന്നതെന്നും, എപ്പോഴാണ് അത് സംഭവിക്കുന്നതെന്നും, അതിന് കാരണമെന്താണെന്നും അധിക വിശദീകരണം കൂടാതെത്തന്നെ മനസ്സിലാക്കാമല്ലോ.

നന്മയായത് മാത്രമേ അല്ലാഹു ഉദ്ദേശിക്കുകയും, സൃഷ്ടിക്കുകയും ചെയ്കയുള്ളൂ. അത് അവന്റെ മേൽ നിർബന്ധവുമാണ് എന്നത്രെ 'മുഅ്തസിലീ'കളുടെ പക്ഷം. എന്നാൽ, വ്യക്തികളെ സംബന്ധിച്ചിടത്തോളം- അല്ലെങ്കിൽ പ്രത്യക്ഷത്തിൽ- പലതും തിന്മയായി അനുഭവപ്പെട്ടേക്കാമെങ്കിലും പൊതുവിൽ- അല്ലെങ്കിൽ- യഥാർത്ഥത്തിൽ- നന്മയായത് മാത്രമേ അല്ലാഹുവിന്റെ പ്രവർത്തനങ്ങളിൽ ഉണ്ടായിരിക്കയുള്ളൂ. മനുഷ്യരിൽ സംഭവിക്കുന്ന തിന്മകൾക്ക് കാരണക്കാരൻ മനുഷ്യൻതന്നെയാണെങ്കിലും അതിന് സൃഷ്ടിരൂപം നൽകി പ്രയോഗത്തിൽ വരുത്തുന്നത് അല്ലാഹുതന്നെ. പക്ഷേ, നന്മമാത്രം സൃഷ്ടിക്കലും, തിന്മയൊന്നും സൃഷ്ടിക്കാതിരിക്കലും അല്ലാഹുവിന്റെ മേൽ നിർബന്ധമാണെന്നുള്ള വാദം അല്ലാഹുവിന്റെ അധികാരത്തെയും അവകാശത്തെയും ചോദ്യം ചെയ്യലും മനുഷ്യനെ സ്രഷ്ടാവാക്കലുമാകുന്നു. മുഅ്തസിലഃ കക്ഷിയുടെ നേതാവായ അബൂഅലിയ്യിൽ ജുബ്ബാഈ (أبو علي الجبائي)യുടെ ശിഷ്യനായിരുന്ന ഇമാം അബുൽ ഹസനിൽ അശ്അരി (أبو الحسن الأشعري–رح) തന്റെ ഗുരുവര്യനെ വിട്ടേച്ച് പോകുവാനുണ്ടായ കാരണം അവർക്കിടയിൽ ഈ വിഷയത്തിൽ നടന്ന ഒരു ചോദ്യോത്തരമായിരുന്നു.

ഇമാം അശ്അരീ ചോദിച്ചു: മൂന്ന് സഹോദരങ്ങൾ മരണപ്പെട്ടു. ഒരാൾ, അല്ലാഹുവിനെ അനുസരിച്ചവൻ, രണ്ടാമൻ അനുസരണക്കേട് കാണിച്ചവൻ, മൂന്നാമൻ ചെറുപ്രായക്കാരൻ. ഇവരെപ്പറ്റി അങ്ങുന്ന് എന്തുപറയുന്നു?

ജുബ്ബാഈ: ഒന്നാമൻ സ്വർഗത്തിലും, രണ്ടാമൻ നരകത്തിലുമായിരിക്കും. മൂന്നാമത്തവന് ശിക്ഷയും പ്രതിഫലവുമില്ല.

അശ്അരീ: 'എനിക്ക് പ്രായപൂർത്തി വന്ന് നിന്റെ കൽപ്പനയനുസരിച്ച്

ജീവിച്ച് സ്വർഗം കിട്ടത്തക്കവണ്ണം എന്നെ ജീവിക്കുവാൻ വിടാതെ നീ എന്നെ ചെറുപ്പത്തിൽ തന്നെ മരണപ്പെടുത്തിയത് എന്തുകൊണ്ടാണ്?' എന്ന് മൂന്നാമൻ അല്ലാഹുവിനോട് ചോദിച്ചുവെങ്കിലോ?

ജുബ്ബാഈ: 'നീ വലുതായാൽ പാപം ചെയ്ത് നരകത്തിൽ പോകേണ്ടി വരുമെന്ന് എനിക്കറിയാമായിരുന്നു. അതിനാൽ, നീ ചെറുപ്പത്തിൽ മരണപ്പെടുന്നതായിരുന്നു നിനക്ക് നന്മ' എന്ന് അല്ലാഹു ഉത്തരം പറയും.

അശ്അരീ: ശരി, അപ്പോൾ രണ്ടാമൻ ഇങ്ങനെ പറഞ്ഞുവെങ്കിലോ? 'റബ്ബേ, ഞാൻ നിന്റെ കൽപ്പനക്ക് വിപരീതം പ്രവർത്തിച്ചു നരകത്തിൽ പ്രവേശിക്കുവാൻ ഇടവരാതെ എന്തുകൊണ്ട് എന്നെ ചെറുപ്പത്തിൽ നീ മരിപ്പിച്ചില്ല?: ഇതിന് അല്ലാഹു എന്ത് മറുപടി പറയും?

മറുപടിയുണ്ടായില്ല. ഇതിനെത്തുടർന്ന് അശ്അരീ (റ) ഗുരുവിനെ വിട്ടേച്ചു പോയി. പിന്നീട് അദ്ദേഹം ക്രമേണ അഹ്ലുസ്സുന്നത്തിലെ നേതാവായിത്തീരുകയാണുണ്ടായത്.

# അല്ലാഹുവിന് മാത്രം അറിയാവുന്ന യുക്തിരഹസ്യങ്ങൾ

ഇതെല്ലാമായിരുന്നാലും, ഉത്തരംകിട്ടാത്ത ചില സംശയങ്ങൾ ചിലരിൽ അവശേഷിക്കുവാൻ അവകാശമുണ്ട്. ഓരോ ആളെക്കുറിച്ചും അയാൾ നല്ലവനോ ചീത്തപ്പെട്ടവനോ എന്നും, ഭാഗ്യവാനോ ഭാഗ്യം കെട്ടവനോ എന്നും, അയാൾ അയാളുടെ ജീവിതത്തിൽ എന്തെല്ലാം പ്രവർത്തിക്കുമെന്നും മറ്റുമുള്ള വിവരം അല്ലാഹുവിന് സൂക്ഷ്മമായി അറിയാമല്ലോ. എന്നിരിക്കെ, പിന്നെ എന്തിനാണ് മനുഷ്യൻ വിധിവിലക്കുകളാൽ ശാസിക്കപ്പെടുന്നത്? ദുഷ്കർമ്മികളായിത്തീരുമെന്നറിയാവുന്നവരെ സൃഷ്ടിക്കുന്നത് എന്തിനാണ്? മനുഷ്യൻ അവന്റെ ആഗ്രഹത്തിലും ഉദ്ദേശ്യത്തിലും പ്രവൃത്തിയിലുമെല്ലാം എത്രതന്നെ തെറ്റുകാരനായിരുന്നാലും അല്ലാഹുവിന്റെ ഉദ്ദേശ്യമനുസരിച്ചും, അവൻ മനുഷ്യന് നൽകിയ കഴിവുകൊണ്ടുമാണല്ലോ മനുഷ്യന് തെറ്റുകുറ്റങ്ങൾ പ്രവർത്തിക്കുവാൻ കഴിയുന്നത്. എന്നിരിക്കെ, അവയുടെ കുറ്റവും ശിക്ഷയും മനുഷ്യന്റെ മേൽ ചുമത്താമോ? ഇത്യാദി സംശയങ്ങൾ ചിലർക്കെല്ലാം തോന്നിയേക്കാം. മതമൂല്യങ്ങളിൽ വിശ്വാസം കുറഞ്ഞവരിലായിരിക്കും ഇത് കൂടുതൽ കാണുക. അവരിൽനിന്ന് ചിലപ്പോൾ പ്രത്യക്ഷത്തിൽതന്നെ ഇത്തരം ചോദ്യങ്ങൾ കേൾക്കുകയും ചെയ്തേ

ക്കും. യഥാർത്ഥത്തിൽ, ഇത്തരം വിഷയങ്ങൾ അല്ലാഹുവിന്ന് മാത്രം അറിയാവുന്ന രഹസ്യങ്ങളത്രെ. يعلم ما بين أيديهم وما خلفهم ولا يحيطون بشيئ من علمه إلا بما شاء–البقرة (അവരുടെ മുമ്പിലുള്ളതും പിമ്പിലുള്ളതും അവൻ അറിയും. അവന്റെ അറിവിൽനിന്നും അവൻ ഉദ്ദേശിച്ചതിനെക്കുറിച്ചല്ലാതെ യാതൊന്നിനെക്കുറിച്ചും അവർക്ക് ശരിക്കറിയുകയുമില്ല. (അൽബക്വറഃ)വാസ്തവത്തിൽ ഇതിലെല്ലാം അടങ്ങിയ രഹസ്യങ്ങൾ മനുഷ്യ ബുദ്ധിക്ക് ഈ ലോകത്തുവെച്ച് കണ്ടെത്തുവാൻ സാദ്ധ്യമല്ല തന്നെ.

ഭൂമിയിൽ മനുഷ്യവർഗമാകുന്ന ഒരു ഖലീഫഃയെ ഏർപ്പെടുത്തുവാൻ പോകുന്ന വിവരം അല്ലാഹു മലക്കുകളോട് പറഞ്ഞപ്പോൾ അവർ പറഞ്ഞു:- اتجعل فيها من يفسد فيها ويسفك الدماء الخ–البقرة (അതിൽ കുഴപ്പമുണ്ടാക്കുകയും, രക്തം ചിന്തുകയും ചെയ്യുന്നവരെ അതിൽ ആക്കുകയാണോ ................?!) ഇതിന് അല്ലാഹു നൽകിയ മറുപടി إني أعلم مالا تعلمون–البقرة (നിശ്ചയമായും ഞാൻ, നിങ്ങൾക്കറിയാത്തത് അറിയുന്നു) എന്നായിരുന്നു. മനുഷ്യവർഗം കുഴപ്പമുണ്ടാക്കുകയും രക്തം ചിന്തുകയും ചെയ്യുകയില്ലെന്ന് അല്ലാഹു പറഞ്ഞില്ല, മലക്കുകൾ ചൂണ്ടിക്കാട്ടിയതുപോലെ, എക്കാലത്തും ഭൂമിയിൽ കുഴപ്പവും രക്തം ചിന്തലും നടമാടുന്നുമുണ്ട്. അപ്പോൾ, അല്ലാഹുവിന്റെ മറുപടിയുടെ സാരം, മനുഷ്യരിൽ അങ്ങനെ ചില ദോഷവശങ്ങൾ ഉള്ളതോടുകൂടിത്തന്നെ, നിങ്ങൾക്ക് അറിയാൻ കഴിയാത്ത യുക്തിരഹസ്യങ്ങൾ മനുഷ്യരെ സൃഷ്ടിക്കുന്നതിൽ ഞാൻ കണ്ടുവെച്ചിട്ടുണ്ട് എന്നാണല്ലോ. ഇതര സൃഷ്ടികൾക്കില്ലാത്ത പല ഗുണങ്ങളും ശ്രേഷ്ഠതകളും മനുഷ്യനുള്ളതായി ക്വുർആനിൽ പ്രസ്താവിക്കപ്പെട്ടിട്ടുണ്ടെങ്കിലും അതേ സമയത്ത് നന്ദികെട്ടവൻ (كفور) അക്ഷമൻ (جزوع) അക്രമകാരി (ظلوم) വിഡ്ഢി (جهول) എന്നിങ്ങനെയുള്ള അവന്റെ ദോഷ പ്രകൃതിയും അത് ചൂണ്ടിക്കാട്ടിയിരിക്കുന്നു.

അപ്പോൾ മനുഷ്യവർഗത്തിൽ ഗുണം മാത്രമേയുള്ളൂ എന്ന നിലക്കല്ല അല്ലാഹു ആ വർഗത്തെ സൃഷ്ടിക്കുന്നത്. എല്ലാ മനുഷ്യനും ഒരേ തരത്തിലുള്ളവരായിരിക്കുമെന്ന നിലക്കുമല്ല സൃഷ്ടിച്ചിരിക്കുന്നത്. അല്ലാഹുതന്നെ പറയുന്നത് ഇങ്ങനെയാണ്:

وَلَوْ شَآءَ رَبُّكَ لَجَعَلَ ٱلنَّاسَ أُمَّةً وَٰحِدَةً ۖ وَلَا يَزَالُونَ مُخْتَلِفِينَ ﴿١١٨﴾ إِلَّا مَن رَّحِمَ رَبُّكَ ۚ وَلِذَٰلِكَ خَلَقَهُمْ وَتَمَّتْ كَلِمَةُ رَبِّكَ لَأَمْلَأَنَّ جَهَنَّمَ مِنَ ٱلْجِنَّةِ وَٱلنَّاسِ أَجْمَعِينَ ﴿١١٩﴾ [الهود:١١٨, ١١٩]

(നിന്റെ റബ്ബ് ഉദ്ദേശിച്ചിരുന്നുവെങ്കിൽ അവൻ മനുഷ്യരെ ഒരേ ഒരു സമുദായമാക്കുമായിരുന്നു. അവർ ഭിന്നാഭിപ്രായക്കാരായിക്കൊണ്ടേ ഇരിക്കും- നിന്റെ റബ്ബ് കരുണ ചെയ്തവർ ഒഴികെ. അതിനുവേണ്ടി തന്നെയാണ് അവരെ അവൻ സൃഷ്ടിച്ചതും. ജിന്നുകളിൽ നിന്നും മനുഷ്യരിൽ നിന്നും, ഞാൻ നിശ്ചയമായും നരകത്തെ നിറക്കും എന്ന് നിന്റെ റബ്ബിന്റെ വാക്ക് പൂർത്തിയായിരിക്കുന്നു. (ഹൂ

ദ്.) മനുഷ്യവർഗം നന്മയും തിന്മയും ഉൾക്കൊള്ളുന്ന വ്യത്യസ്ത നിലപാടുകാരായ ഒരു വർഗമായിത്തീരുവാനാണ് അല്ലാഹു ആദ്യമേ ഉദ്ദേശിച്ചിട്ടുള്ളത്. അഥവാ മനുഷ്യന്റെ ജീവിതം ഒരു പരീക്ഷണമാണ്. വിജയിക്ക് സമ്മാനവും പരാജിതന് അപമാനവും ലഭിക്കുമാറുള്ള പരീക്ഷണം. അതുകൊണ്ടാണ് അവരെ അല്ലാഹു മലക്കുകളെപ്പോലുള്ള സമുദായമാക്കാതിരുന്നതും. സൂറത്ത്- റഅ്ദിൽ അല്ലാഹു ചോദിക്കുന്നത് നോക്കുക: 'എന്നാൽ വിശ്വസിച്ചവർക്ക് തീർച്ചയായി അറിഞ്ഞുകൂടേ, അല്ലാഹു ഉദ്ദേശിച്ചിരുന്നുവെങ്കിൽ മനുഷ്യരെ മുഴുവനും അവൻ നേർമാർഗത്തിലാക്കുമായിരുന്നുവെന്ന്?!'(أفلم ييأس الذين امنوا ان لو يشاء الله لهدى الناس جميعا– الرعد:٣١ വീണ്ടും പറയുന്നു: നിന്റെ റബ്ബ് ഉദ്ദേശിച്ചിരുന്നുവെങ്കിൽ ഭൂമിയിൽ ഉള്ളവരെല്ലാം വിശ്വസിക്കുമായിരുന്നു.' (ولو شاء ربك لامن من في الأرض كلهم جميعا – يونس:٩٩)

എല്ലാവരും നേർമാർഗത്തിൽ മാത്രം ചരിക്കുമാറുള്ള ഒരു പ്രകൃതി മനുഷ്യരിൽ എന്തുകൊണ്ട് അല്ലാഹു നൽകിയില്ല എന്ന ചോദ്യത്തിന് മനുഷ്യന് അവകാശമേ ഇല്ല. അത് ധിക്കാരവും അതിർത്തിലംഘനവുമാണ്. മലക്കുകൾ പറഞ്ഞതുപോലെ നമുക്ക് പറയാം. سبحانك لا علم لنا إلا ما علمتنا إنك أنت العليم الحكيم (നീ മഹാ പരിശുദ്ധൻ! നീ ഞങ്ങൾക്ക് പഠിപ്പിച്ചു തന്നതല്ലാതെ ഞങ്ങൾക്ക് അറിവില്ല. നിശ്ചയമായും, നീ തന്നെയാണ് പ്രതാപശാലിയും യുക്തിമാനും.) അവന്റെ അധികാരത്തിൽ അവന്റെ യുക്തിക്കനുസരിച്ച് എല്ലാ കാര്യവും അവൻ നടത്തും. (يفعل ما يشاء ويحكم ما يريد)

ക്വദ്റിനെ സംബന്ധിച്ച് മേൽ സൂചിപ്പിച്ചതുപോലെയുള്ള സംശയങ്ങളുടെയും തോന്നലുകളുടെയും സ്ഥിതിയും ഇത് തന്നെ. ഉത്തരം കിട്ടാതെ- അല്ല, മനുഷ്യന് അറിയുവാൻ സാധ്യമല്ലാത്ത- അല്ലാഹുവിന് മാത്രം അറിയാവുന്ന- കാര്യങ്ങളാണവ. ഉത്തരം കിട്ടാത്തതുകൊണ്ട് വല്ല പോരായ്മയോ പരാജയമോ നമുക്കില്ലതാനും. ഒരു പക്ഷേ, ഈ ഭൗതികമായ മറകൾ നമ്മിൽനിന്ന് നീങ്ങിക്കഴിയുമ്പോൾ ഇത്തരം രഹസ്യങ്ങളെക്കുറിച്ച് കുറെയെല്ലാം നമുക്ക് അറിയുവാൻ കഴിഞ്ഞെന്നുവരാം الله أعلم.ക്വദ്റിൽ അടങ്ങിയ രഹസ്യം പരലോകത്തുവെച്ച് അറിയുവാൻ കഴിഞ്ഞേക്കുമെന്ന് ചില മഹാൻമാർ പ്രസ്താവിച്ചത് നാം മുകളിൽ വായിച്ചുവല്ലോ. ചില ക്വുർആൻ വാക്യങ്ങളിൽനിന്നും ഏതാണ്ട് അങ്ങനെ ഊഹിക്കുവാൻ കഴിയും. ക്വിയാമത്ത് നാളിൽ അക്രമകാരികളുടെ സ്ഥിതിഗതികൾ വിവരിച്ചുകൊണ്ട് അല്ലാഹു പറയുന്നു: وبدا لهم من الله ما لم يكونوا يحتسبون–الزمر:٤٨(അവർ കണക്കാക്കിയിട്ടുണ്ടായിരുന്നില്ലാത്തത് അവർക്ക് അല്ലാഹുവിൽനിന്ന് വെളിവാകുകയും ചെയ്യും.) പുനരുത്ഥാനദിവസം അവിശ്വാസികളോട് ഇപ്രകാരം പറയപ്പെടും: لقد كنت في غفلة من هذا فكشفنا عنك عطائك فبصرك اليوم حديد–ق:٢٢ (തീർച്ചയായും ഇതിനെപ്പറ്റി നീ അശ്രദ്ധയിലായിരുന്നു. ഇപ്പോൾ നിന്നിൽനിന്ന് നിന്റെ മൂടി നാം നീക്കി. അതിനാൽ, ഇന്ന് നിന്റെ കാഴ്ച മൂർച്ചയേറിയതാണ്.) മറ്റൊരു സ്ഥലത്ത് പറയുന്നു: يومئذ يوفيهم الله دينهم الحق ويعلمون أن الله هو الحق المبين–النور:٢٥ (അന്നത്തെ ദിവ

സം, അവരുടെ ന്യായമായ പ്രതിഫലം അല്ലാഹു അവർക്ക് നിറവേറ്റിക്കൊടുക്കും. അല്ലാഹുതന്നെയാണ് ന്യായമായി നിലകൊള്ളുന്നവനെന്ന് അവൻ അറിയുകയും ചെയ്യും.)

ചുരുക്കത്തിൽ– അല്ലാമാ ഫരീദ്‌വജ്ദീ പ്രസ്താവിച്ചതുപോലെ– അല്ലാഹുവിന്റെ സൃഷ്ടി സംഹാരങ്ങളിലും, ഭരണവ്യവസ്ഥകളിലും അടങ്ങിയ അനേകം യുക്തിരഹസ്യങ്ങളിൽ ഒന്നുമാത്രമാണ് 'ക്വദ്വാക്വദ്റി'ന്റെ രഹസ്യവും. അതിനെപ്പറ്റി ദൈവദൂതന്മാരായ നബിമാർക്കോ ശ്രേഷ്ഠരായ മലക്കുകൾക്കോ ആർക്കും തന്നെ അറിഞ്ഞുകൂടാ, അല്ലാഹുവിന് മാത്രം അറിയാവുന്ന ഒരു രഹസ്യമത്രെ അത്. ഇതാണ് യഥാർത്ഥം. (صفوة العرفان) ക്വദ്റിന്റെ എല്ലാവശങ്ങളും അതിലടങ്ങിയ രഹസ്യങ്ങളും യുക്തിന്യായങ്ങളും സസൂക്ഷ്മം മനസ്സിലാക്കുക പ്രയാസമായത് കൊണ്ടും, അതിൽ മുഴുകുന്നപക്ഷം കരകാണാത്ത കുഴപ്പങ്ങൾക്ക് കാരണമായിത്തീരുന്നത് കൊണ്ടും തന്നെയാണ് ആ വിഷയത്തിൽ തർക്കിക്കുന്നതും, വിവാദം നടത്തുന്നതും ഹദീഥിൽ വിരോധിക്കപ്പെട്ടുകാണുന്നത്.

# യുക്തിയുടെ പേരിൽ

ബുദ്ധിക്കും യുക്തിക്കും വളരെ വിലകൽപിക്കുന്ന മതമത്രെ ഇസ്‌ലാം. ഇതിൽ ആർക്കും തർക്കമില്ല. പക്ഷേ, മനുഷ്യബുദ്ധി പരിപൂർണമോ, എല്ലാവർക്കും തുല്യമായി നൽകപ്പെട്ടിട്ടുള്ളതോ അല്ല. ഓരോരുത്തരുടെ ബുദ്ധിയിൽ തോന്നുന്നതും, ഓരോരുത്തരും യുക്തമായിക്കാണുന്നതും ഇസ്‌ലാം അംഗീകരിച്ചതായിരിക്കുമെന്നോ, അതിനെതിരായി ഇസ്‌ലാമിക പ്രമാണങ്ങളിൽ ഒന്നും ഉണ്ടായിക്കൂടാ എന്നോ ഇല്ല. മതസിദ്ധാന്തങ്ങളിൽ, വേദഗ്രന്ഥങ്ങളുടെയും, പ്രവാചകൻമാരുടെയും പ്രസ്താവനകൾക്കാണ് മുൻഗണനയുള്ളത്. അവയെ അടിസ്ഥാനമാക്കി ചിന്തിക്കുവാനും, അതത് സിദ്ധാന്തങ്ങളിലടങ്ങിയ യുക്തിതത്വങ്ങൾ കഴിയുന്നത്ര മനസ്സിലാക്കുവാനും, അങ്ങനെ വിശ്വാസവും പ്രവർത്തനവും നന്നാക്കിത്തീർക്കുവാനുമാണ് സത്യവിശ്വാസികൾ ശ്രമിക്കേണ്ടത്. അതവരുടെ കടമയുമാകുന്നു. മറിച്ച് അവയുടെ സാധുതയും, സാധ്യതയും ചോദ്യംചെയ്യാനും ബുദ്ധിയുടെ വിധിക്ക് വിട്ടുകൊടുക്കുവാനും മുതിരുകയല്ല വേണ്ടത്. ഇത് വിശ്വാസക്കുറവിൽനിന്നും ഉടലെടുക്കുന്ന ധിക്കാരമത്രെ. കാര്യങ്ങൾ ഗ്രഹിക്കുവാൻ മനുഷ്യന് ബാഹ്യേന്ദ്രിയങ്ങൾ നൽകിയിട്ടുള്ളതുപോലെ, അല്ലാഹു അവന് നൽകിയ ആന്തരേന്ദ്രിയമാണ് വിശേഷബുദ്ധി. ആ ബുദ്ധിക്ക് യോജിച്ചതും നല്ലതായി തോന്നുന്നതുമാണ് യുക്തി എന്ന് പറയുന്നത്. ഒരാളുടെ ബുദ്ധിശക്തി, അറിവ്, വിശ്വാസം, പരിചയം, വീക്ഷണം, വികാരം മുതലായവയുടെ തോതനുസരിച്ചും, അയാളുടെ ആശയം, താൽപര്യം, പരിതസ്ഥിതികൾ എന്നിവയുടെ നിലയനുസരിച്ചും അവന്റെ യുക്തിവിചാരങ്ങളിൽ മാറ്റമുണ്ടായിരിക്കും. അത് കൊണ്ടാണ് ഒരാൾക്ക് യുക്തമെന്ന് തോന്നിയത് മറ്റൊരാൾക്ക് പലപ്പോഴും യുക്ത

മായി തോന്നാത്തതും, ഒരു ജനതക്ക് യുക്തമായി തോന്നിയിരുന്ന ഒരു കാര്യം മറ്റൊരു ജനത യുക്തിഹീനമായി ഗണിച്ചുവരുന്നതും. ചിന്താശീലരായ ബുദ്ധിമതികളും പണ്ഡിതരുമായ ആളുകൾക്കിടയിൽ ശാസ്ത്രീയ തത്വസിദ്ധാന്തങ്ങളിൽപോലും ഭിന്നാഭിപ്രായം കാണുന്നതും ഇതുകൊണ്ടുതന്നെയാണ്.

അറിഞ്ഞിടത്തോളമുള്ള കാര്യങ്ങളെ അടിസ്ഥാനമാക്കി ചിന്തിക്കുവാനേ മനുഷ്യന്റെ ബുദ്ധിക്ക് കഴിയുകയുള്ളൂ. മനുഷ്യന്റെ അറിവാണെങ്കിൽ പരിമിതവും وما أوتيتم من العلم إلا قليلا–الإسراء (അറിവിൽനിന്നും നിങ്ങൾക്ക് അൽപമല്ലാതെ നൽകപ്പെട്ടിട്ടില്ല.) മറഞ്ഞകാര്യം അറിയുവാനാകട്ടെ, മനുഷ്യന് കഴിവേയില്ല, قل لا يعلم من في السماوات والارض الغيب إلا الله– النمل:٢٥ (പറയുക: ആകാശങ്ങളിലും ഭൂമിയിലുമുള്ളവർ അദൃശ്യവിവരം അറിയുന്നതല്ല- അല്ലാഹുവല്ലാതെ.) മനുഷ്യന്റെ ഭൗതിക ജീവിതത്തിന് ആവശ്യമായ മാർഗങ്ങൾ കണ്ടുപിടിക്കുവാനും നടപ്പിൽ വരുത്തുവാനുമുള്ള അറിവ് പൊതുവിൽ അല്ലാഹു അവന് കൊടുത്തിട്ടുണ്ട്. എന്നാൽ, അവന്റെ ഭാവിജീവിതത്തിനാവശ്യമായ (മതപരമായ) നടപടിക്രമങ്ങളുടെ കാര്യം അവനെ ഏൽപിക്കാതെ, അല്ലാഹു അവന്റെ വേദഗ്രന്ഥങ്ങൾ മുഖേനയും പ്രവാചകന്മാർ മുഖേനയും അക്കാര്യം നിർവ്വഹിക്കുകയാണ് ചെയ്യുന്നത്. ആകയാൽ, മതകാര്യങ്ങളിൽ വേദഗ്രന്ഥവും പ്രവാചകനും പ്രഖ്യാപിക്കുന്ന ഏതൊരു വിഷയത്തിലും മനുഷ്യന് മനുഷ്യന്റേതായ മറ്റൊരഭിപ്രായത്തിന് സ്ഥാനമില്ല. وما كان لمؤمن ولامؤمنة إذا قضى الله ورسوله امرا أن يكون لهم الخيرة من أمرهم–الأحزاب:٣٦ (ഒരു സത്യവിശ്വാസിയായ പുരുഷന്നാകട്ടെ, സ്ത്രീക്കാകട്ടെ, അല്ലാഹുവും അവന്റെ റസൂലും ഒരു കാര്യം തീരുമാനിച്ചാൽ തങ്ങളുടെ കാര്യത്തെ സംബന്ധിച്ചു (മറ്റൊരു) അഭിപ്രായം ഉണ്ടായിരിക്കുവാൻ പാടുള്ളതല്ല.)

ബുദ്ധിയും മതപ്രമാണവും തമ്മിൽ എതിരായാൽ ബുദ്ധിക്ക് മുൻഗണന നൽകണം (إذا تعارض النقل والعقل قدم العقل) എന്ന് ഒരു പൊതുചട്ടം പറയപ്പെടാറുണ്ട്. പ്രഥമവീക്ഷണത്തിൽ ശരിയാണെന്ന് തോന്നുന്നതും, യുക്തിവാദക്കാർക്ക് ഖുർആനെക്കാൾ ആവേശകരമായി തോന്നുന്നതുമായ ഈ ചട്ടത്തിന്റെ സാക്ഷാൽ അവതാരകന്മാർ, തർക്കശാസ്ത്രത്തിൽക്കൂടി മതസിദ്ധാന്തങ്ങളെ വിലയിരുത്തിവരുന്ന തൽപരകക്ഷികളാകുന്നു. ഇതിനെ ചോദ്യം ചെയ്തുകൊണ്ട് ഇമാം ഇബ്നു തൈമിയ്യഃ (റ) العقل والنقل (ബുദ്ധിയും പ്രമാണവും) എന്ന പേരിൽ ഒരു ഗ്രന്ഥം തന്നെ രചിച്ചിട്ടുണ്ട്. ഇമാം ഇബ്നുൽ ക്വയ്യിമും (റ) ഇതേ ആവശ്യത്തിനായി വളരെ താളുകൾ ഉപയോഗിച്ചിരിക്കുന്നു. ഇരുപത്തഞ്ച് കാരണങ്ങൾ സയുക്തികം നിരത്തിവെച്ചുകൊണ്ട് الصواعق المرسلة على الجهمية والمعطلة ('ജഹമിയ്യത്ത്,' 'മുഅത്ത്വിലത്ത്' എന്നീ കക്ഷികളുടെ മേൽ അഴിച്ചുവിടപ്പെട്ട ഇടിത്തീകൾ) എന്ന ഗ്രന്ഥത്തിൽ ഈ ചട്ടത്തെ അദ്ദേഹം ഖണ്ഡിച്ചിരിക്കുന്നു. അവയുടെ ചുരുക്കംപോലും ഇവിടെ ഉദ്ധരിക്കുവാൻ സൗകര്യമില്ല. 12 -ാമത്തെ കാരണമായി അദ്ദേഹം പ്രസ്താവിച്ചതിൽ ചുരുക്കം ചിലവരികൾ ഇവിടെ സംഗ്രഹിക്കാം:-

'ബുദ്ധിമാൻമാർക്കിടയിൽ ഭിന്നിപ്പില്ലാത്തതും, ബുദ്ധിയുടെ വ്യക്തമായ വിധിയായിട്ടുള്ളതുമായ ഒരു കാര്യത്തിന് മതം (ഇസ്‌ലാം) എതിരായിരിക്കുക യില്ല തന്നെ. ബുദ്ധിമാൻമാർക്കിടയിൽ ഭിന്നിപ്പുള്ള പ്രധാന വിഷയങ്ങളെപ്പറ്റി ആലോചിച്ചു നോക്കിയാൽ, അവയിൽ മതത്തിന്റെ വ്യക്തവും പ്രബലവുമായ ലക്ഷ്യങ്ങൾക്ക് എതിരായ ഭാഗങ്ങളത്രയും കേവലം നിരർത്ഥവും ഊഹവുമായി രിക്കുമെന്ന് ബുദ്ധിക്കുതന്നെ കാൺമാൻ കഴിയും. ചിലപ്പോൾ അഭിപ്രായങ്ങളുടെ വിപരീതമായിരിക്കും ശരി എന്ന് വരും. തൗഹീദ് സംബന്ധമായ വിഷയങ്ങൾ, അല്ലാഹുവിന്റെ ഗുണവിശേഷങ്ങൾ, ക്വദ്റിന്റെ വിഷയങ്ങൾ, പ്രവാചകത്വത്തെയും മരണാനന്തര ജീവിതത്തെയും സംബന്ധിച്ച കാര്യങ്ങൾ എന്നിവയെപ്പറ്റി ആലോ ചിച്ചു നോക്കുക. ബുദ്ധിയുടെ വ്യക്തമായ വിധികൾക്കെതിരായി യാതൊരു മത പ്രമാണവും അവയിലില്ല. വല്ലതും ഉണ്ടെന്ന് കാണപ്പെടുന്നപക്ഷം, അത് അടി സ്ഥാനരഹിതമായതോ, അല്ലെങ്കിൽ യഥാർത്ഥത്തിൽ ബുദ്ധിക്ക് വിരുദ്ധമാകാത്ത ആശയം ഉൾക്കൊള്ളുന്നതോ മാത്രമായിരിക്കും. ബുദ്ധി അസംഭവ്യമായി (സംഭ വിക്കുവാൻ സാധ്യതയില്ലാത്തതായി)ക്കാണുന്ന യാതൊന്നും, ദൈവദൂതൻമാർ അറിയിച്ചിട്ടില്ല എന്ന് നമുക്ക് തീർത്തുപറയാം. പക്ഷേ, ബുദ്ധി സംഭവ്യമായി (സം ഭവിക്കുന്നതിന് സാധ്യതയുള്ളതായി)ക്കാണുന്ന പലതും അവർ അറിയിച്ചിട്ടുമു ണ്ട്. (الصوائق المرسلة)

# ക്വദ്റിനെ ചൂഷണം ചെയ്യുന്നവരും, തെറ്റിദ്ധരിച്ചവരും

ക്വദ്റിൽ വിശ്വസിച്ചതിന്റെ പേരിൽ ഉണ്ടായിട്ടുള്ള ചില ദോഷങ്ങളെ ക്കുറിച്ചും രണ്ട് വാക്ക് പറയേണ്ടിയിരിക്കുന്നു. ഇവരിൽ രണ്ടുതരം ആൾക്കാരെ കാണാം. (1) അല്ലാഹു ഉദ്ദേശിച്ചതും വിധിച്ചതും സംഭവിക്കാതിരിക്കുകയില്ല, നാം ഒന്നും പ്രവർത്തിക്കാതിരുന്നാൽപോലും നമുക്ക് വിധിച്ചത് നമുക്ക് എത്തിച്ചേരും എന്നിങ്ങനെയുള്ള വിചാരക്കാർ. അന്ധതയിൽനിന്നും തെറ്റിദ്ധാരണയിൽനിന്നും ഉളവായ ഈ വിചാരം അവരെ ഐഹികവും, പാരത്രികവുമായ തീരാനഷ്ടങ്ങ ളിൽ അകപ്പെടുത്തുന്നു. അല്ലാഹു കണക്കാക്കിയത് എന്താണെന്ന് മനുഷ്യന് മുൻകൂട്ടി അറിയാമായിരുന്നുവെങ്കിൽ അതനുസരിച്ച് മനുഷ്യന് അവന്റെ ഓരോ കാര്യത്തിനും പരിപാടി ഇടാമായിരുന്നു. പക്ഷേ, ഓരോ കാര്യവും അനുഭവ ത്തിൽ വന്നല്ലാതെ അതിനെപ്പറ്റി അവന് ഒന്നും അറിഞ്ഞുകൂടല്ലോ. മാത്രമല്ല, ഓരോ സംഗതിയിലും അവൻ ഇന്നിന്നപ്രകാരമാണ് പ്രവർത്തിക്കേണ്ടതെന്നുള്ള ഒരു തുറന്ന പരിപാടി അല്ലാഹു അവന്റെ മുമ്പിൽവെച്ച് കൊടുത്തിട്ടുണ്ടുതാനും. അതനുസരിച്ച് ജീവിക്കുവാൻ ആവശ്യമായ സാഹചര്യങ്ങളും കഴിവും അല്ലാഹു

നൽകിയിട്ടുമുണ്ട്. അത് പ്രകാരം ജീവിക്കുകയേ മനുഷ്യൻ വേണ്ടതുള്ളൂ. തന്റെ രക്ഷക്കായി അവന് ലഭിച്ചിട്ടുള്ള കഴിവും സാഹചര്യവും അവൻ ഉപയോഗപ്പെടുത്തൽ അവന് നിർബന്ധമാണ്താനും. അതിൽ അവന്റെ പക്കൽവന്ന വീഴ്ചകളെപ്പറ്റി അവൻ ചോദ്യം ചെയ്യപ്പെടുകയും ചെയ്യും.

ക്വദ്റിന്റെ പേരിൽ മനുഷ്യൻ ഓർത്തിരിക്കേണ്ടുന്നതും, പ്രവർത്തനത്തിൽ വരുത്തേണ്ടതുമായ കാര്യം വെറും രണ്ടെണ്ണമാണുള്ളതെന്ന് സൂ: ഹദീദിലെ നാം മുകളിൽ ഉദ്ധരിച്ച ക്വുർആൻ വചനത്തിൽനിന്ന് മനസ്സിലാക്കാം.,

(1) വല്ല കാര്യവും സാധിച്ചു കിട്ടാതെ വരുമ്പോൾ അത് അല്ലാഹുവിന്റെ വിധിയാണെന്ന് സമാധാനിച്ചുകൊണ്ട് അക്ഷമ കാണിക്കാതെയും സങ്കടപ്പെടാതെയും ഇരിക്കുക. (لكيلا تأسوا على ما فاتكم) രണ്ടാമത്തേത്: സാധിച്ചുകിട്ടിയതിന്റെ പേരിൽ അഹങ്കരിക്കുകയോ ആഹ്ലാദിക്കുകയോ ചെയ്യാതെ അല്ലാഹു നൽകിയ അനുഗ്രഹമാണെന്ന് കരുതി നന്ദി കാണിക്കുക. (ولا تفرحوا بما اتاكم) ഇവയാണത്. ഇതല്ലാതെ ക്വദ്റിനെ ആസ്പദമാക്കി മനുഷ്യൻ എന്തെങ്കിലും പ്രവർത്തിക്കേണ്ടതുണ്ടെന്ന് അല്ലാഹു നമുക്ക് പറഞ്ഞുതന്നിട്ടില്ല.

(2) മനഃപൂർവ്വം ചെയ്തുകഴിഞ്ഞ കുറ്റങ്ങളെ പിന്നീട് ക്വദ്റിന്റെ പേരിൽ ന്യായീകരിക്കുകയും, അത് വഴി തങ്ങളുടെ നിരപരാധിത്വം സ്ഥാപിക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നവർ. മക്കാ മുശ്‌രിക്കുകൾ തങ്ങളുടെ ശിർക്കിനെയും, മറ്റ് ചില തെറ്റുകളെയും ക്വദ്റിന്റെ പേരിൽ ന്യായീകരിച്ചതിനെപ്പറ്റി അല്ലാഹു ആക്ഷേപിച്ചത് സൂ: അൻആമിൽ നിന്നും മറ്റും മേലുദ്ധരിച്ച ക്വുർആൻ വചനങ്ങളിൽ നാം വായിച്ചുവല്ലോ. ഇത്തരക്കാരെക്കുറിച്ച് അല്ലാമാ ഫരീദു വജ്ദി പ്രസ്താവിച്ചിട്ടുള്ളത് വളരെ വാസ്തവം. പ്രസ്താവനയുടെ ചുരുക്കം ഇതാണ്: 'മനുഷ്യന്റെ പ്രവർത്തനങ്ങളിലും കൈകാര്യങ്ങളിലുമെല്ലാം തന്നെ, അവന്റെ ചിന്തക്കും അറിവിനും അനുയോജ്യമായ ചില കാര്യകാരണബന്ധങ്ങൾ അനുസരിച്ച് നിലകൊള്ളുന്നവനാണ് അവൻ എന്നത് ആർക്കും അജ്ഞാതമല്ല. അവൻ നടന്നാൽ, 'ഞാൻ നടന്നു' എന്നും, ഭക്ഷണം കഴിച്ചാൽ 'ഞാൻ ഭക്ഷണം കഴിച്ചു'വെന്നും, പ്രവർത്തിച്ചാൽ 'ഞാൻ പ്രവർത്തിച്ചു' എന്നും അവൻ പറയുന്നു. അവന്റെ ഇളക്കവും അടക്കവുമെല്ലാം അല്ലാഹുവിന്റെ കയ്യിലാണെന്ന് അറിയുന്നതോടൊപ്പം തന്നെ, താൻ ചെയ്യുന്നതെല്ലാം തന്റെ സ്വന്തം പ്രവൃത്തികളായി തന്നോട് ബന്ധിപ്പിച്ചു പറയുവാൻ പ്രകൃത്യാതന്നെ അവൻ സ്വയം പ്രേരിതനുമാണ്. എന്നിരിക്കെ, അവൻ വല്ല കുഴപ്പവും പ്രവർത്തിക്കുമ്പോൾ, ഈ ലോകവുമായി അവനെ ബന്ധിപ്പിച്ചുകൊണ്ടിരിക്കുന്ന സർവ്വസാധാരണമായ ആ കാര്യകാരണങ്ങളെല്ലാം അവൻ മറന്നുകളയുകയും, അത് അല്ലാഹുവിന്റെ ക്വദ്വാകൊണ്ട് അങ്ങനെ വന്നുപോയതാണെന്ന് പറഞ്ഞൊഴിയുവാൻ ധാർഷ്ട്യം കാണിക്കുകയും ചെയ്യുന്നു. ഇത് അവന്റെ ബുദ്ധിയെത്തന്നെ അവൻ കളങ്കപ്പെടുത്തുകയല്ലേ?!'

അദ്ദേഹം തുടരുന്നു: 'ജീവിതമാർഗങ്ങളിൽ തന്റെ പക്കൽവന്ന വീഴ്ച നിമിത്തം സംഭവിച്ച ദോഷങ്ങളിൽ വിധിയെ ആക്ഷേപിച്ച് തന്റെ കുറ്റം ഒഴിവാക്കുവാനും, അതേ സമയത്ത് സ്വന്തം കാര്യത്തിൽ മറ്റൊരാളുടെ പക്കൽനിന്ന് വന്നുപോയ പാകപ്പിഴവിനെ അങ്ങേഅറ്റം അധിക്ഷേപിക്കുവാനും മുതിരുന്നവൻ, മറ്റുള്ളവരുടെമേൽ പഴി ചാരുന്ന ആ തെറ്റുകളെ എന്തുകൊണ്ട് തന്റെമേൽ ചാരുന്നില്ല?! തനിക്ക് വിധിയുടെ ഒഴികഴിവ് കാണുന്ന അവൻ എന്തുകൊണ്ട് മറ്റുള്ളവർക്ക് ആ ഒഴികഴിവ് കാണുന്നില്ല?! ക്വദാക്വദ്റിന്റെ പേരിൽ തന്റെ കുറ്റങ്ങളെ ന്യായീകരിക്കുന്ന മനുഷ്യൻ, മറ്റൊരാൾ അവനെ അടിച്ചാൽ ആ അടിച്ചവനും ആ ഒഴികഴിവ് വകവെച്ച് കൊടുക്കുകയാണോ ചെയ്യുക? അതല്ല, തന്റെ ആ തത്വശാസ്ത്രം മറന്നുകൊണ്ട് തന്നെ അടിച്ചവന് മാപ്പിനുപോലും അർഹതയില്ലാത്ത വണ്ണം അവൻ പരിപൂർണ ഇച്ഛാസ്വാതന്ത്ര്യവും നിശ്ചയദാർഢ്യതയും ഉള്ളവനാണെന്ന നയം സ്വീകരിക്കുകയാണോ ചെയ്യുക?! നാം കാണാറുള്ളതാണ്– പലരും കാണാറുണ്ടായിരിക്കും– സ്വന്തം കാര്യത്തിൽ ദൈവവിധിയുടെ ന്യായം കൂടുതൽ പറയുന്നവർ, മറ്റുള്ളവരെ തരംതാഴ്ത്തിക്കാട്ടുന്നതിൽ കൂടുതൽ കർശനക്കാരുമായിരിക്കുമെന്നും.' (من صفوة العرفان)

## രണ്ട് ആരോപണങ്ങൾ

ക്വദ്റിന്റെ നിഷേധികൾ അതിനെ നിഷേധിക്കുവാനുള്ള കാരണങ്ങളും, നിഷേധത്തെ സ്ഥാപിക്കുവാനുള്ള ന്യായങ്ങളും പലതും നാം കണ്ടു. എനി, മുസ്ലിംകൾ ക്വദ്റിൽ വിശ്വസിച്ച് വരുന്നത് മൂലം അവരിൽ ഉണ്ടായിത്തീർന്നതായി നിഷേധികൾ ആരോപിക്കുന്ന രണ്ട് ആരോപണങ്ങളെപ്പറ്റിയാണ് അൽപം പരാമർശിക്കുവാനുള്ളത്. 'മുസ്ലിംകൾ ക്വദ്റിലുള്ള വിശ്വാസം തലയിൽ കയറ്റി ഇരിക്കുന്നതുകൊണ്ട് പല നാശങ്ങളും ഉണ്ട്. അവർക്കൊരിക്കലും മനസ്സമാധാനമില്ല. ആത്മവിശ്വാസവും ഇല്ല.' ഇതാണ് ഒന്ന്. 'അവരുടെ മതം യുക്തിഹീനമാണെന്ന് ആരെങ്കിലും പറഞ്ഞാൽ അതിന് ഉത്തരം പറയുവാനില്ല. മതവൈരികൾക്ക് മതത്തെ വിമർശിക്കുവാൻ അതൊരു കാരണമായിത്തീരുന്നു.' ഇതാണ് മറ്റൊന്ന്.

മുസ്ലിം സമുദായത്തിന് മനസ്സമാധാനവും ആത്മവിശ്വാസവും ഇന്ന് വളരെയധികം നഷ്ടപ്പെട്ടിട്ടുണ്ടെന്ന ഖേദകരമായ പരമാർത്ഥം നിഷേധിക്കാൻ വയ്യ. പക്ഷേ, അതിനുള്ള കാരണം ക്വദ്റിലുള്ള വിശ്വാസമല്ല. നേരെമറിച്ച് ക്വദ്ർ അടക്കമുള്ള ഇസ്ലാമിക സിദ്ധാന്തങ്ങൾ പലതിൽനിന്നും സമുദായത്തിന് ബാധിച്ച അകൽച്ചയും, സമുദായം മതശിക്ഷണങ്ങളുടെ അതിരുവരമ്പ് ലംഘിച്ചതുമാണ് കാരണം. പൗരാണിക മുസ്ലിംകൾക്കുണ്ടായിരുന്ന ആത്മവിശ്വാസത്തിനും നേട്ടങ്ങൾക്കും പ്രതാപത്തിനുമെല്ലാം ഒരു പ്രധാന കാരണം ക്വദ്റിലുള്ള

അവരുടെ ഉറച്ചവിശ്വാസവുമായിരുന്നു. മുസ്‌ലിംകളെ അധഃപതിപ്പിച്ചത് ക്വദ്റി ലുള്ള വിശ്വാസവും അതുപോലുള്ള മറ്റ് ചില വിശ്വാസവുമാണെന്ന കുപ്രചര ണത്തിന്റെ പിന്നിൽ പ്രവർത്തിക്കുന്നത് ഇസ്‌ലാമിന്റെപേരിൽ മുതലക്കണ്ണീരൊ ഴുക്കാറുള്ള യൂറോപ്യൻ ഓറിയന്റലിസ്റ്റുകളും, അവരുടെ അനുയായികളുമാകു ന്നു. ശരിയാംവണ്ണം ക്വദ്റിൽ വിശ്വസിക്കുന്നവർക്ക് അലസതയും, ഭീരുത്വവും ഉണ്ടാകുവാൻ നിവൃത്തിയില്ല. വിശ്വസിക്കാത്തവർക്കേ അതിനവകാശമുള്ളൂ. ഈ വിഷയകമായി അല്ലാമാ ജമാലുദ്ദീൻ അഫ്ഗാനിയുടെ പ്രസ്താവനയും അഭി പ്രായവും നാം മുകളിൽ ഉദ്ധരിച്ചത് ഓർക്കുക. അതുതന്നെയാണ് നമുക്കും പറ യുവാനുള്ളത്.

മേൽ വിവരിച്ച പ്രകാരമുള്ള ക്വദ്റിൽ വിശ്വസിക്കാത്തവർ സ്വാഭാവിക മായും ഒന്നുകിൽ 'ജബ്‌രിയ്യത്തി' ന്റെ, അല്ലെങ്കിൽ 'ക്വദ്‌രിയ്യത്തി'ന്റെ വാദം അനു കൂലിക്കുന്നവരായിരിക്കുവാനേ വഴിയുള്ളൂ. *(*)* രണ്ടിൽ ഏതായാലും ശരി, അതാ യിരിക്കും കൂടുതൽ നാശഹേതുവായിരിക്കുക. കാരണം, ജബ്‌രിയ്യത്തിന്റെ അഭി പ്രായപ്രകാരം അല്ലാഹു കണക്കാക്കിയ കാര്യങ്ങൾ സംഭവിക്കുന്നത് കണ്ണടച്ച് കാത്തിരിക്കുകയല്ലാതെ, തങ്ങളുടെ നന്മക്കോ വിജയത്തിനോ വേണ്ടി അവർ ഒന്നും പ്രവർത്തിക്കേണ്ടതായിട്ടില്ല. മനുഷ്യന് യാതൊരുവിധ കഴിവും ഇച്ഛാസ്വാ തന്ത്ര്യവും ഇല്ലെന്നാണല്ലോ അവരുടെ പക്ഷം. ക്വദ്‌രിയ്യത്തിന്റെ അഭിപ്രായപ്ര കാരം, അവരുടെ എല്ലാ നന്മക്കും വിജയത്തിനും തങ്ങളുടെ സ്വന്തം പരിശ്രമങ്ങ ളെയും ആസൂത്രണങ്ങളെയുമല്ലാതെ, അല്ലാഹുവിന്റെ ഉദ്ദേശ്യമോ സഹായമോ അവർക്ക് പ്രതീക്ഷിക്കുവാനില്ല. മാത്രമല്ല, അല്ലാഹുവിന്റെ സർവ്വാധിപത്യത്തെ യും, സർവ്വജ്ഞതയെയും, പരോക്ഷത്തിൽ അവർ ചോദ്യം ചെയ്തേക്കും. സ്വന്തം കഴിവിലും അറിവിലും അവർ വഞ്ചിതരാവുകയും ചെയ്യുന്നു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, മനുഷ്യനെ അളക്കുന്ന അതേ മാനദണ്ഡംകൊണ്ട് അല്ലാഹുവി നെയും അളക്കുകയാണവർ ചെയ്യുന്നത്. അതെ, وما قدروا الله حق قدره(അല്ലാഹു വിനെ കണക്കാക്കേണ്ടപ്രകാരം അവർ അവനെ കണക്കാക്കിയില്ല). ക്വദ്റിൽ ശരിക്ക് വിശ്വസിക്കുന്നവരാകട്ടെ, തങ്ങളുടെ എല്ലാ കാര്യവും അല്ലാഹുവിന്റെ ഉദ്ദേശ്യവും പ്രവർത്തനവും അനുസരിച്ചാണ് നടക്കുന്നതെന്ന് അവർക്ക് ബോധ്യ മുള്ളതോടുകൂടിത്തന്നെ, തങ്ങളുടെ നന്മക്കും വിജയത്തിനും അല്ലാഹു നിർദ്ദേ ശിച്ചുകൊടുത്ത മാർഗങ്ങളെ പരമാവധി ഉപയോഗപ്പെടുത്തുവാൻ ശ്രമിക്കുകയും ചെയ്യുന്നു. തങ്ങളുടെ ഓരോ ചലനത്തിന്റെയും ഫലം അവർ അല്ലാഹു വിൽനിന്നും പ്രതീക്ഷിക്കുന്നു. ഈ മൂന്ന് തരക്കാരിൽ അല്ലാഹുവിന്റെ സഹാ യവും പൊരുത്തവും ലഭിക്കുവാനും, പ്രതീക്ഷിക്കുവാനും കൂടുതൽ അർഹത ആർക്കായിരിക്കുമെന്ന് ആലോചിച്ചുനോക്കുക.

---

***(*) ഈ രണ്ട് കക്ഷികളുടെയും വിശ്വാസത്തെപ്പറ്റി മുമ്പ് പ്രസ്താ വിച്ചിട്ടുണ്ട്.***

അല്ലാഹു പറയുന്നു:

مَن كَانَ يَظُنُّ أَن لَّن يَنصُرَهُ ٱللَّهُ فِي ٱلدُّنْيَا وَٱلْـَٔاخِرَةِ فَلْيَمْدُدْ بِسَبَبٍ إِلَى ٱلسَّمَآءِ ثُمَّ لْيَقْطَعْ فَلْيَنظُرْ هَلْ يُذْهِبَنَّ كَيْدُهُۥ مَا يَغِيظُ ﴿١٥﴾ [الحج:15]

(തന്നെ ഇഹത്തിലും പരത്തിലും അല്ലാഹു സഹായിക്കുന്നതേയല്ല എന്ന് ആരെങ്കിലും വിചാരിക്കുന്നുവെങ്കിൽ ഉപരിഭാഗത്തേക്ക് അവൻ ഒരു കയർനീട്ടിക്കെട്ടി കൊള്ളട്ടെ. പിന്നീട് (കഴുത്തുകുടുക്കി) മുറിച്ചുകൊള്ളുകയും ചെയ്യട്ടെ. എന്നിട്ട് അവന്റെ തന്ത്രം (അവനെ) ക്ലേശിപ്പിച്ചുകൊണ്ടിരിക്കുന്നതിനെ നീക്കിക്കളയുമോ എന്ന് അവൻ നോക്കിക്കൊള്ളട്ടെ! (സൂ: ഹജ്ജ്: 15) .

إِنَّ ٱلَّذِينَ يُجَـٰدِلُونَ فِىٓ ءَايَـٰتِ ٱللَّهِ بِغَيْرِ سُلْطَـٰنٍ أَتَىٰهُمْ ۙ إِن فِى صُدُورِهِمْ إِلَّا كِبْرٌ مَّا هُم بِبَـٰلِغِيهِ ۚ فَٱسْتَعِذْ بِٱللَّهِ ۖ إِنَّهُۥ هُوَ ٱلسَّمِيعُ ٱلْبَصِيرُ ﴿٥٦﴾ [المؤمن:56]

(നിശ്ചയമായും, തങ്ങൾക്ക് വന്നുകിട്ടിയിട്ടുള്ള യാതൊരു അധികൃത ലക്ഷ്യവും കൂടാതെ അല്ലാഹുവിന്റെ ആയത്തുകളിൽ തർക്കം നടത്തുന്നവരുടെ ഹൃദയങ്ങളിൽ അഹംഭാവമല്ലാതെ മറ്റൊന്നുമില്ല. അവർ അതിന് (തക്കവണ്ണം) എത്തിയവരല്ല. അതുകൊണ്ട് നീ അല്ലാഹുവിൽ ശരണം തേടിക്കൊള്ളുക. നിശ്ച യമായും അവനത്രെ കേൾക്കുന്നവനും കാണുന്നവനും. (40: 56) ഇത്രയും പറ ഞ്ഞത് ഒന്നാമത്തെ ആരോപണത്തെപ്പറ്റിയാണ്.

രണ്ടാമത്തെ ആരോപണത്തെപ്പറ്റി നമുക്ക് പറയുവാനുള്ളത് ഇതാണ്: അല്ലാഹുവിന്റെ അപാരമായ കഴിവും സർവ്വജ്ഞത, സർവ്വാധികാരം, യുക്തി ജ്ഞാനം മുതലായ മഹൽഗുണങ്ങളിൽ വിശ്വസിക്കുകയും, അവയെപ്പറ്റി വിശുദ്ധ ഖുർആനിലും നബിവചനങ്ങളിലും വന്നിട്ടുള്ള വ്യക്തമായ പ്രസ്താവനകളെ നിരുപാധികം സ്വീകരിക്കുകയും ചെയ്യുന്നവരെ സംബന്ധിച്ചിടത്തോളം ഖദ്വാ ഖദ്റിന്റെ വിശ്വാസത്തിൽ യുക്തിഹീനമായി യാതൊന്നും ഉൾക്കൊള്ളുന്നില്ല. അത്രയുമല്ല, ബുദ്ധിപരമായി നോക്കുമ്പോൾ അത് തികച്ചും യുക്തവും, അനി വാര്യവും കൂടിയാണ്. തെളിവുകൾ നോക്കുമ്പോഴാകട്ടെ, ആ വിശ്വാസം ഒരു മൗലികമായ കടമയുമാണ്. ഖദ്വാഖദ്റിൽ അടങ്ങിയ യുക്തിരഹസ്യത്തെപ്പറ്റി തർക്കശാസ്ത്രപരമായ ന്യായങ്ങൾ നിരത്തിക്കാട്ടി എതിരാളിയെ ഉത്തരംമുട്ടിച്ച് സമ്മതിപ്പിക്കുവാൻ കഴിയാത്തതിന്റെപേരിൽ അതിൽ യുക്തിരാഹിത്യം കാണു ന്നവർ, അല്ലാഹുവിന്റെ തിരുസന്നിധിക്ക് നിരക്കാത്തവണ്ണം അവന്റെ മഹൽഗു ണങ്ങളെയും പരമാധികാരത്തെയും കുടുസ്സാക്കുകയാണ് ചെയ്യുന്നത്. ഇതവർ ഓർക്കുന്നില്ല. അല്ലാഹുവിന്റെ അനുഗ്രഹംകൊണ്ട് നമുക്ക് ഈ ഗതികേട് ഏർപ്പെ ടുന്നില്ല. സ്വന്തം യുക്തിന്യായങ്ങളോട് യോജിപ്പിക്കുവാൻവേണ്ടി പ്രത്യക്ഷമായ തെളിവുകളെ ദുർവ്യാഖ്യാനം ചെയ്യുകയോ, തള്ളിക്കളയുകയോ ചെയ്യേണ്ട ഗതി കേടും നമുക്കില്ല.

ഇസ്‌ലാമിന്റെ വൈരികളെ സംബന്ധിച്ച് പറയുകയാണെങ്കിൽ– അവർ മതവാദികളോ യുക്തിവാദികളോ ആയിക്കൊള്ളട്ടെ– ഖദ്വാഖദ്റിന്റെ വിഷയ

ത്തിൽ മാത്രമല്ല അവർക്ക് ആക്ഷേപമുള്ളത്. ഇസ്‌ലാമിലെ വിശ്വാസപരവും അനുഷ്ഠാനപരവുമായുള്ള പല വിഷയങ്ങളിലും അവർ യുക്തിരാഹിത്യവും ന്യായരാഹിത്യവും ആരോപിക്കാറുള്ളതാണ്. പരലോകജീവിതം, സ്വർഗം, നരകം, പ്രവാചകത്വം, അമാനുഷികസംഭവങ്ങൾ, വഹ്‌യ് മുതലായവയും, ഇസ്‌ലാമിലെ പലിശനിരോധം, ക്രയവിക്രയനിയമങ്ങൾ, അനന്തരാവകാശ ക്രമങ്ങൾ, പർദ്ദാനിയമം, ശിക്ഷാനിയമങ്ങൾ, ചില ആരാധനാകർമങ്ങൾ എന്നിവയെല്ലാംതന്നെ- വ്യത്യസ്ത ഭാഷകളിലാണെങ്കിലും- അവരുടെ ആക്ഷേപത്തിന് വിധേയങ്ങളാകുന്നു. എല്ലാവർക്കും അവരുടേതായ പല യുക്തിന്യായങ്ങളും സമർപ്പിക്കുവാനും ഉണ്ടായിരിക്കും. എന്നിരിക്കെ, തികച്ചും ആക്ഷേപരഹിതമായ ഒരു സമീപനം അവരിൽനിന്ന് ലഭിക്കുവാൻ തുനിയുന്ന പക്ഷം, അതിന്റെ അർത്ഥം ഇസ്‌ലാമിനെ അവരുടെ ഇച്ഛകൾക്കനുസരിച്ച് ഭേദഗതി ചെയ്യുക എന്നായിരിക്കും. ولو اتبع الحق اهوائهم لفسدت السماوات والأرض ومن فيهن –المؤمنون:٧١ (യഥാർത്ഥം അവരുടെ ഇച്ഛകൾക്കനുസരിച്ചായിരുന്നുവെങ്കിൽ ആകാശങ്ങളും, ഭൂമിയും, അവയിലുള്ളവരും കുഴപ്പത്തിലാകുമായിരുന്നു. (മുഅ്മിനൂൻ.) എന്നും,

وإن تطع اكثر من في الأرض يضلوك عن سبيل الله ان يتبعون إلا الظن وإن هم إلاّ يخرصون–الأنعام:١١٦

(ഭൂമിയിലുള്ളവരിൽ അധികമാളുകളേയും നീ അനുസരിക്കുന്നപക്ഷം, അവർ അല്ലാഹുവിന്റെ വഴിയിൽനിന്ന് നിന്നെ പിഴപ്പിക്കുന്നതാണ്. അവർ ഊഹത്തെയല്ലാതെ പിൻപറ്റുന്നില്ല. അവർ മതിപ്പിട്ട് പറയുകയല്ലാതെ ചെയ്യുന്നുമില്ല. (അൻആം.) എന്നും മറ്റുമുള്ള ഖുർആൻ വാക്യങ്ങൾ ഈ വാസ്തവം ചൂണ്ടിക്കാട്ടുന്നു.

ഏതൊരു മതവിഷയമാകട്ടെ, യുക്തിന്യായംകൊണ്ട് അതിനെ എതിർക്കുന്നവരോട്, ആ വിഷയത്തെമാത്രം അടർത്തിയെടുത്ത് ന്യായീകരിച്ചുകാട്ടി മുട്ടുകുത്തിക്കുവാൻ തുനിയുന്നത് കേവലം അപ്രായോഗികമായ ഒരു വ്യാമോഹമായിരിക്കും. നേരെമറിച്ച് ആ വിഷയത്തിന്നാസ്പദമായി നിലകൊള്ളുന്ന തത്വങ്ങളെയും, അതിന്റെ മൗലിക പ്രധാനമായ വശങ്ങളെയുമാണ് ആദ്യം അവരെ ബോധ്യപ്പെടുത്തേണ്ടത്. അത് ബോധ്യപ്പെട്ടശേഷമേ ആ പ്രത്യേകവിഷയം അവരുടെ മുമ്പിൽ സമർപ്പിച്ചിട്ട് കാര്യമുള്ളൂ. ലോകത്തിനൊരു സ്രഷ്ടാവുണ്ട്, അവൻ സർവ്വാധിപതിയും, സർവ്വജ്ഞനും, സർവ്വശക്തനുമാണ് എന്ന് തുടങ്ങിയ മൗലിക പ്രധാനമായ വിശ്വാസതത്വങ്ങൾ തലകുലുക്കി സമ്മതിക്കുന്നവരോട് മാത്രമേ ക്വദ്വാക്വദ്ർ പോലുള്ള കാര്യങ്ങളെക്കുറിച്ച് സംസാരിക്കുവാൻ തുടങ്ങേണ്ടതുള്ളൂ. അവർക്കേ അതിന്റെ യുക്തിയും ന്യായവും ഗ്രഹിക്കുവാൻ കഴിയുകയുള്ളൂ. അവർ സത്യാന്വേഷികളായിരിക്കുകയും വേണം. വിമർശനവും പരിഹാസവും മാത്രം ലക്ഷ്യമാക്കിയിട്ടുള്ളവരെ സംബന്ധിച്ചിടത്തോളം അനുവർത്തിക്കേണ്ടുന്ന നയം എന്താണെന്നും അല്ലാഹു നമ്മെ പഠിപ്പിച്ചിരിക്കുന്നു. അതിങ്ങനെയാണ്, وقد نزل عليكم في الكتاب ان اذا سمعتم ايات الله يكفر بها ويستهزأ بهاالخ–النساء:١٤٠ (അല്ലാഹുവിന്റെ ആയത്തുകളിൽ; അവിശ്വസിക്കപ്പെടുന്നതായും അവയെ പരിഹസിക്കപ്പെടുന്നതായും നിങ്ങൾ കേട്ടാൽ, അങ്ങനെയുള്ളവർ മറ്റൊരു വിഷയ

ത്തിൽ മുഴുകുന്നത്വരേക്കും നിങ്ങൾ അവരോടൊപ്പം ഇരിക്കരുത്. അങ്ങനെ ചെയ്താൽ– ഒപ്പം ഇരുന്നാൽ– നിങ്ങളും അവരെപ്പോലെയായിരിക്കും എന്ന് നിങ്ങളുടെമേൽ അവൻ ഗ്രന്ഥത്തിൽ അവതരിപ്പിച്ചിട്ടുണ്ട്.) വീണ്ടും അല്ലാഹു പറയുന്നു: وإذا رأيت الذين يخوضون في اياتنا فأعرض عنهم الخ–الأنعام:٦٨ (നമ്മുടെ ആയത്തുകളിൽ മുഴുകിക്കൊണ്ടിരിക്കുന്ന– കുഴപ്പമുണ്ടാക്കുന്ന– വരെ നീ കണ്ടാൽ അവർ മറ്റൊരു വിഷയത്തിൽ മുഴുകുന്നത് വരെ നീ അവരിൽനിന്ന് തിരിഞ്ഞുകളയുക. എനി, പിശാച് നിന്നെ മറപ്പിച്ചുകളയുന്നപക്ഷം, ഓർമ വന്നതിനുശേഷം നീ ആ അക്രമികളോടൊപ്പം ഇരിക്കരുത്.)

വിശുദ്ധക്വുർആനിലും തിരുസുന്നത്തിലും വന്നിട്ടുള്ള വ്യക്തമായ തെളിവുകളുടെ അടിസ്ഥാനത്തിൽ ക്വദ്വാക്വദ്റിനെക്കുറിച്ചുള്ള വിശ്വാസം സ്വീകരിക്കൽ ഓരോ മുസ്ലിമിന്റെയും ഒഴിച്ചുകൂടാത്ത കടമയാണെന്നും, അതിൽ ബുദ്ധിക്ക് യോജിക്കാത്തതായി ഒന്നുമില്ലെന്നും, ബുദ്ധി അതിനെ നിർബന്ധമാക്കുകയാണ് ചെയ്യുന്നതെന്നും, ക്വദ്വാക്വദ്റിലടങ്ങിയ എല്ലാ രഹസ്യങ്ങളും നമുക്ക് മനസ്സിലായിക്കൊള്ളണമെന്നില്ലെന്നും, അല്ലാഹുവിന്റെ സർവ്വജ്ഞതയും സർവശക്തിയും സമ്മതിക്കുന്ന ഏവർക്കും അതിനെ നിഷേധിക്കുവാൻ സാധ്യമല്ലെന്നും, അതിനെ നിഷേധിക്കുന്നത് അല്ലാഹുവിന്റെ മഹത്വത്തെ ഇടിച്ചുതാഴ്ത്തലും മനുഷ്യനില്ലാത്ത യോഗ്യത അവന് കൽപിക്കലുമാണെന്നും, എത്രയോ ക്വുർആൻ വചനങ്ങളെയും നബിവചനങ്ങളെയും അവഗണിച്ചുകൊണ്ടല്ലാതെ അതിനെ നിഷേധിക്കുവാൻ സാധ്യമല്ലെന്നും ഇത്രയും വിവരിച്ചതിൽനിന്ന് ഏതൊരു സത്യാന്വേഷിക്കും മനസ്സിലാക്കാവുന്നതാകുന്നു. والله ولي التوفيق

ربنا لا تزغ قلوبنا بعد إذ هديتنا وهب لنا من لدنك رحمة انك أنت الوهاب

سورة المجادلة

# 58. സൂറതുൽ മുജാദലഃ

മദീനഃയിൽ അവതരിച്ചത് - വചനങ്ങൾ 22 - വിഭാഗം (റുകൂഉ്) 3

ഇസ്‌ലാമിന്മുമ്പ് 'ജാഹിലിയ്യാ' അറബികൾക്കിടയിൽ ഭാര്യമാരെ വിവാഹമോചനം ചെയ്യുന്നതിന് ഉപയോഗിച്ചിരുന്ന ഒരു സമ്പ്രദായമായിരുന്നു 'ളിഹാർ'. انت على كظهر أمي (നീ എന്റെ മേൽ എന്റെ മാതാവിന്റെ മുതുക്പോലെ യാകുന്നു) എന്ന് അവർ പറയും. മാതാവുമായി ഭാര്യാഭർതൃബന്ധം പാടില്ലാത്ത ത്പോലെ നാം തമ്മിലും പാടില്ല എന്ന് സാരം. ഒരാൾ തന്റെ ഭാര്യയോട് ഇങ്ങ നെ പറഞ്ഞുകഴിഞ്ഞാൽ പിന്നീട് അവൾ അവന് നിഷിദ്ധമാണെന്നാണ് അവ രുടെ വെപ്പ്. ഇസ്‌ലാമിൽ ഇങ്ങനെ ഒരു സംഭവം ഉണ്ടായ സന്ദർഭത്തിലായിരുന്നു ഈ സൂറത്തിലെ ആദ്യത്തെ ചില വചനങ്ങൾ അവതരിച്ചത്. ഈ സംഭവത്തെ ക്കുറിച്ച് ഹദീഥ് ഗ്രന്ഥങ്ങളിൽ പല രിവായത്തുകൾ കാണാവുന്നതാണ്. അവ യിൽ പ്രസക്തമായ ഭാഗം ഇപ്രകാരമാകുന്നു:-

ഔസുബ്നു സ്വാമിത്ത് (اوس بن صامت) ഒരു വൃദ്ധനായിരുന്നു. വാർദ്ധക്യം വന്നപ്പോൾ അദ്ദേഹത്തിന്റെ സ്വഭാവത്തിൽ ചില മാറ്റങ്ങൾ വന്നു. ഒരിക്കൽ വീട്ടിൽ വന്നപ്പോൾ ഭാര്യയുടെ സംസാരം തനിക്കുപിടിച്ചില്ല. അദ്ദേഹം ഭാര്യയെ 'ളിഹാർ' ചെയ്തു. ഭാര്യയുടെ പേർ ഖൗലഃ (خولة بنت ثعلب–رض) എന്നാണ്. താമസിയാതെ ത്തന്നെ ഈ അവിവേകത്തിൽ അദ്ദേഹത്തിന് ഖേദമായി. പറഞ്ഞുപോയ വാക്ക് മടക്കിയെടുത്തു എന്ന നിലക്ക് അദ്ദേഹം ഭാര്യയെ സമീപിച്ചു. ഭാര്യ കൂട്ടാക്കിയി ല്ല. ളിഹാർ നടന്നുകഴിഞ്ഞ സ്ഥിതിക്ക് അതിൽ അല്ലാഹുവിന്റെയും റസൂലി ന്റെയും വിധി എന്താണെന്നറിയണം എന്നായി. അവർ നബി ﷺ യുടെ അടു ക്കൽചെന്ന് ഇങ്ങനെ പറഞ്ഞു: 'റസൂലേ, ഔസ് എന്നെ വിവാഹം ചെയ്യുമ്പോൾ (ഞാനൊരു യുവതിയായിരുന്നു.) ഇപ്പോൾ എനിക്ക് വയസ്സായി. മക്കളും അധി കമുണ്ട്. എന്നിട്ട് ഇപ്പോഴിതാ അദ്ദേഹം എന്നെ ളിഹാർ ചെയ്തിരിക്കുന്നു! അതു കൊണ്ട് എന്നെ സംബന്ധിച്ചു വല്ല ഒഴികഴിവും ഉണ്ടെങ്കിൽ, അത് എനിക്കും അദ്ദേഹത്തിനും ആശ്വാസകരമായിരുന്നു'.....

തിരുമേനി മറുപടി പറഞ്ഞു: 'നിങ്ങളുടെ കാര്യത്തിൽ (ഒരു തീരുമാനം

നിശ്ചയിക്കുമാറ്) ഇതുവരെ ഒരു കല്പനയും വന്ന് കിട്ടിയിട്ടില്ല. നിങ്ങൾ അദ്ദേഹത്തിന് ഹറാമാ(നിഷിദ്ധമാ)ണെന്നല്ലാതെ ഞാൻ കാണുന്നില്ല'. അദ്ദേഹം എന്നെ വിവാഹമോചനം (തലാക്) ചെയ്തിട്ടില്ലല്ലോ എന്നും മറ്റും പറഞ്ഞ് അവർ നബി ﷺയോട് തർക്കിച്ചു. പിന്നീട് ഇങ്ങനെ പരാതി പറയുവാൻ തുടങ്ങി: 'അല്ലാഹുവേ, ഞാൻ ഒറ്റപ്പെടുന്നതിലുള്ള കഷ്ടപ്പാടും, ഞാൻ പിരിഞ്ഞുപോകുന്നതിലുള്ള വിഷമതയും നിന്നോട് സങ്കടപ്പെടുന്നു. എനിക്ക് കുറെ ചെറുകുട്ടികളുണ്ട്. അവരെ അദ്ദേഹത്തിന്റെ ഒന്നിച്ച് ചേർത്താൽ അവർ പാഴായിത്തീരും. എന്റെ കൂടെ ചേർത്താൽ വിശക്കേണ്ടിവരികയും ചെയ്യും! (ആകാശത്തേക്ക് നോക്കിക്കൊണ്ട്) അല്ലാഹുവേ, ഞാൻ നിന്നോട് സങ്കടം ബോധിപ്പിക്കുന്നു. അല്ലാഹുവേ, നിന്റെ പ്രവാചകന് എന്നെപ്പറ്റി (വഹ്‌യ്) അവതരിപ്പിച്ചു കൊടുക്കേണമേ!' അധികം താമസിച്ചില്ല. തിരുമേനിക്ക് ക്വുർആൻ വാക്യങ്ങൾ അവതരിച്ചു. 'ഖൗലാ, സന്തോഷിച്ചുകൊള്ളുക!'എന്ന് പറഞ്ഞുകൊണ്ട് തിരുമേനി ഇ ൗ സൂറത്തിലെ ആദ്യവചനങ്ങൾ ഓതിക്കേൾപ്പിച്ചു. ഈ വനിതാസ്വഹാബിയാണ് ആദ്യത്തെ വചനത്തിൽ കാണുന്ന തർക്കിക്കുന്ന സ്ത്രീ.

## ജുസ്ഉ് - 28

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

قَدۡ سَمِعَ ٱللَّهُ قَوۡلَ ٱلَّتِي تُجَٰدِلُكَ فِي زَوۡجِهَا وَتَشۡتَكِيٓ إِلَى ٱللَّهِ وَٱللَّهُ يَسۡمَعُ تَحَاوُرَكُمَآۚ إِنَّ ٱللَّهَ سَمِيعُۢ بَصِيرٌ ﴿١﴾

**﴾1﴿ (നബിയേ,) തന്റെ ഭർത്താവിന്റെ കാര്യത്തിൽ നിന്നോട് തർക്കിക്കുകയും, അല്ലാഹുവിങ്കലേക്ക് സങ്കടം ബോധിപ്പിക്കുകയും ചെയ്യുന്നവളുടെ വാക്ക് അല്ലാഹു കേട്ടിട്ടുണ്ട് [സ്വീകരിച്ചിരിക്കുന്നു]. നിങ്ങൾ രണ്ടുപേർ സംഭാഷണം നടത്തുന്നത് അല്ലാഹു കേൾക്കുന്നുമുണ്ടായിരുന്നു. നിശ്ചയമായും, അല്ലാഹു കേൾക്കുന്നവനാണ്, കാണുന്നവനാണ്.**

---

﴾1﴿ قَدۡ سَمِعَ കേട്ടിട്ടുണ്ട്, തീർച്ചയായും കേട്ടു ٱللَّهُ അല്ലാഹു قَوۡلَ വാക്ക് ٱلَّتِي تُجَٰدِلُكَ നിന്നോട് തർക്കിക്കുന്നവളുടെ فِي زَوۡجِهَا അവളുടെ ഇണയുടെ (ഭർത്താവിന്റെ) കാര്യത്തിൽ وَتَشۡتَكِيٓ പരാതി (സങ്കടം) ബോധിപ്പിക്കയും ചെയ്യുന്നു إِلَى ٱللَّهِ അല്ലാ

ഹുവിങ്കലേക്ക് وَٱللَّهُ يَسْمَعُ അല്ലാഹു കേൾക്കും, കേട്ടിരുന്നു تَحَاوُرَكُمَآ നിങ്ങൾ രണ്ടു പേരുടെയും സംഭാഷണം إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു سَمِيعٌ കേൾക്കുന്നവനാണ് بَصِيرٌ കാണുന്നവനാണ്.

---

'തർക്കിക്കുന്നവൾ'എന്ന് പറഞ്ഞത് 'ഖൗലഃ(റ)'യെക്കുറിച്ചാണെന്നും, തർക്ക വിഷയം ളിഹാറാണെന്നും പ്രാരംഭത്തിലെ പ്രസ്താവനയിൽ നിന്ന് വ്യക്തമാണല്ലോ. ആഇശഃ (റ) ഇപ്രകാരം പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: എല്ലാ ശബ്ദങ്ങളും കേൾക്കുമാറ് വിശാല കേൾവിയുള്ളവനായ അല്ലാഹുവിന് സ്തുതി; ആ തർക്കം നടത്തിയ സ്ത്രീ റസൂൽ തിരുമേനി ﷺയുടെ അടുക്കൽ വന്ന് സംസാരിക്കുമ്പോൾ, ഞാൻ വീട്ടിന്റെ ഒരു ഭാഗത്തുണ്ടായിരുന്നു. അവൾ പറയുന്നതെന്താണെന്ന് ഞാൻ (വ്യക്തമായി) കേൾക്കുമായിരുന്നില്ല. അങ്ങനെ അല്ലാഹു قَدْ سَمِعَ اللَّهُ قَوْلَ التِي تُجَادِلُكَ الخ എന്ന (ഈ) വചനം ഇറക്കി.( رواه البخاري تعليقا) ഒരവസരത്തിൽ ഒരു കിഴവി ഉമർ (റ)നെ വിളിച്ച് വളരെനേരം സംസാരിച്ചു. ഇത് കണ്ട ചിലർ അതിനെപ്പറ്റി ചോദിച്ചപ്പോൾ ഉമർ (റ) ഇങ്ങനെ പറയുകയുണ്ടായി: ച്ഛെ! ഈ സ്ത്രീ ആരാണെന്നറിയാമോ? ഏഴാകാശങ്ങൾക്കുമീതെ നിന്ന് അല്ലാഹു പരാതികേട്ട് ഉത്തരം നൽകിയ ആ സ്ത്രീ ഇതാണ്. അതെ, ഥഅ്ലബത്തിന്റെ മകൾ ഖൗലത്ത്. ( البيهقي والبخاري في التاريخ) അടുത്ത വചനങ്ങളിൽ 'ളിഹാറി'ന്റെ വിധി പ്രസ്താവിക്കുന്നു:-

ٱلَّذِينَ يُظَـٰهِرُونَ مِنكُم مِّن نِّسَآئِهِم مَّا هُنَّ أُمَّهَـٰتِهِمْ ۖ إِنْ أُمَّهَـٰتُهُمْ إِلَّا ٱلَّـٰٓـِٔى وَلَدْنَهُمْ ۚ

**《2》 നിങ്ങളിൽനിന്ന് തങ്ങളുടെ സ്ത്രീകളോട് [ഭാര്യമാരോട്] ളിഹാർ ചെയ്യുന്നവർ..........! [അവർ അബദ്ധമാണ് പ്രവർത്തിക്കുന്നത്.] അവർ അവരുടെ മാതാക്കളല്ല; അവരുടെ മാതാക്കൾ അവരെ പ്രസവിച്ച സ്ത്രീകളല്ലാതെ (മറ്റാരും) അല്ല.**

وَإِنَّهُمْ لَيَقُولُونَ مُنكَرًا مِّنَ ٱلْقَوْلِ وَزُورًا ۚ وَإِنَّ ٱللَّهَ لَعَفُوٌّ غَفُورٌ ۝٢

**നിശ്ചയമായും, ആക്ഷേപകരമായ (അഥവാ ദുരാചാരമായ) ഒരു വാക്കും കള്ളവുംതന്നെയാണ് അവർ പറയുന്നത്. അല്ലാഹു വളരെ മാപ്പുനൽകുന്നവനും പൊറുക്കുന്നവനും തന്നെ.**

وَٱلَّذِينَ يُظَـٰهِرُونَ مِن نِّسَآئِهِمْ ثُمَّ يَعُودُونَ لِمَا قَالُوا۟ فَتَحْرِيرُ رَقَبَةٍ مِّن قَبْلِ أَن يَتَمَآسَّا ۚ ذَٰلِكُمْ تُوعَظُونَ بِهِۦ ۚ وَٱللَّهُ بِمَا تَعْمَلُونَ خَبِيرٌ ﴿٣﴾

《3》 തങ്ങളുടെ സ്ത്രീകളെ [ഭാര്യമാരെ] 'ളിഹാർ' ചെയ്യുകയും, പിന്നീട് തങ്ങൾ പറഞ്ഞതിൽ മടങ്ങുകയും ചെയ്യുന്നവർ, അവർ രണ്ടുപേരും അന്യോന്യം സ്പർശിക്കുന്നതിന്മുമ്പായി ഒരു അടിമയെ സ്വതന്ത്രമാക്കുകയാണ് (വേണ്ടത്). ഇപ്പറഞ്ഞത് മുഖേന നിങ്ങൾക്ക് സദുപദേശം നൽകപ്പെടുകയാണ്. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനാകുന്നു.

فَمَن لَّمْ يَجِدْ فَصِيَامُ شَهْرَيْنِ مُتَتَابِعَيْنِ مِن قَبْلِ أَن يَتَمَآسَّا ۖ

《4》 എനി, ആർക്കെങ്കിലും (അത്) എത്തപ്പെടാത്ത [സാധ്യമാവാത്ത] പക്ഷം, അവർ അന്യോന്യം സ്പർശിക്കുന്നതിന് മുമ്പായി തുടർച്ചയായ രണ്ട് മാസത്തെ നോമ്പ് (പിടിക്കുക).

فَمَن لَّمْ يَسْتَطِعْ فَإِطْعَامُ سِتِّينَ مِسْكِينًا ۚ ذَٰلِكَ لِتُؤْمِنُوا۟ بِٱللَّهِ وَرَسُولِهِۦ ۚ وَتِلْكَ حُدُودُ ٱللَّهِ ۗ وَلِلْكَـٰفِرِينَ عَذَابٌ أَلِيمٌ ﴿٤﴾

എനി, ആർക്കെങ്കിലും (അതിനും) സാധിക്കാതെ വരുന്നപക്ഷം, അറുപത് സാധുക്കൾക്ക് ഭക്ഷണം നൽകുക. അത്, അല്ലാഹുവിലും, അവന്റെ റസൂലിലും നിങ്ങൾ വിശ്വസിക്കുവാൻ വേണ്ടിയത്രെ. അവ (യൊക്കെ) അല്ലാഹുവിന്റെ (നിയമപരമായ) അതിർത്തികളാകുന്നു. അവിശ്വാസികൾക്ക് വേദനയേറിയ ശിക്ഷയുമുണ്ട്.

---

《2》 ٱلَّذِينَ يُظَـٰهِرُونَ ളിഹാർ ചെയ്യുന്നവർ مِنكُم നിങ്ങളിൽനിന്ന് مِّن نِّسَآئِهِم അവരുടെ സ്ത്രീ (ഭാര്യ)കളോട്, സ്ത്രീകളെ مَّا هُنَّ അവരല്ല أُمَّهَـٰتِهِمْ ۖ അവരുടെ ഉമ്മമാർ, മാതാക്കൾ إِنْ أُمَّهَـٰتُهُمْ അവരുടെ ഉമ്മമാരല്ല إِلَّا ٱلَّـٰٓـِٔى യാതൊരു സ്ത്രീക

ളല്ലാതെ وَلَدْنَهُمْ അവരെ പ്രസവിച്ച وَإِنَّهُمْ لَيَقُولُونَ നിശ്ചയമായും അവർ പറയുക യാണ് مِّنَ ٱلْقَوْلِ ആക്ഷേപകരമായത്, ദുരാചാരം, നിഷിദ്ധം, വെറുക്കപ്പെട്ടത് مُنكَرًا വാക്കിൽനിന്ന് وَزُورًا കള്ള(കൃത്രിമ-വ്യാജ)വും وَإِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു لَعَفُوٌّ മാപ്പ് ചെയ്യുന്നവൻ തന്നെ غَفُور വളരെ പൊറുക്കുന്നവനും ﴿3﴾ وَٱلَّذِينَ يُظَـٰهِرُونَ ളിഹാർ ചെയ്യുന്നവർ مِن نِّسَآئِهِمْ തങ്ങളുടെ സ്ത്രീകളോട് ثُمَّ يَعُودُونَ പിന്നെ മട ങ്ങുന്ന, മടക്കിയെടുക്കുന്ന لِمَا قَالُوا۟ തങ്ങൾ പറഞ്ഞതിൽ, പറഞ്ഞതിനെ فَتَحْرِيرُ എന്നാൽ സ്വതന്ത്രമാക്കുക رَقَبَة ഒരു പിരടിയെ (അടിമയെ) مِّن قَبْلِ മുമ്പായി أَن يَتَمَآسَّا രണ്ടുപേരും അന്യോന്യം സ്പർശിക്കുന്നതിന്റെ ذَٰلِكُمْ അത് (ഇപ്പറഞ്ഞ ത്) تُوعَظُونَ بِهِۦ അത് മുഖേന നിങ്ങൾക്ക് സദുപദേശം ചെയ്യപ്പെടുന്നു وَٱللَّهُ അല്ലാഹു بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി خَبِير സൂക്ഷ്മമായി അറി യുന്നവനാണ്. ﴿4﴾ فَمَن لَّمْ يَجِدْ എനി (എന്നാൽ) ആർക്ക് എത്തപ്പെട്ടില്ല, കിട്ടിയി ട്ടില്ലയോ فَصِيَام എന്നാൽ നോമ്പുകൾ (പിടിക്കുക) شَهْرَيْنِ രണ്ടു മാസത്തെ مُتَتَابِعَيْنِ തുടർച്ചയായ രണ്ട് مِن قَبْلِ أَن يَتَمَآسَّا രണ്ടുപേരും അന്യോന്യം സ്പർശിക്കും മുമ്പ് فَمَن لَّمْ يَسْتَطِعْ എനി ആർക്ക് സാധിച്ചില്ലയോ فَإِطْعَام എന്നാൽ ഭക്ഷണം കൊടുക്ക ലാണ് سِتِّينَ അറുപത് مِسْكِينًا സാധുവിന് ذَٰلِكَ അത് لِتُؤْمِنُوا۟ നിങ്ങൾ വിശ്വസിക്കു വാൻ വേണ്ടിയാണ് بِٱللَّهِ അല്ലാഹുവിൽ وَرَسُولِهِۦ അവന്റെ റസൂലിലും وَتِلْكَ അവ, അവയാകട്ടെ حُدُودُ ٱللَّهِ അല്ലാഹുവിന്റെ അതിര് (നിയമാതിർത്തി)കളാണ് وَلِلْكَـٰفِرِينَ അവിശ്വാസികൾക്കുണ്ട് عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ

---

ആയത്തുകളുടെ സാരം: ളിഹാർ- നീ എന്റെ മാതാവിനെപ്പോലെ യാണ് -എന്ന് പറയുമ്പോഴൊക്കെ ഭാര്യമാർ മാതാക്കളാകുന്നില്ല. ആ വാക്ക് കേവലം പൊള്ളയും ദുരാചാരവുമായ ഒരു തെറ്റ് വാക്കാകുന്നു. മുൻകാലത്ത് അങ്ങനെ ചെയ്തുപോയതിനെക്കുറിച്ച് അല്ലാഹു പൊറുത്തേക്കും. ളിഹാർ ചെയ്തശേഷം അതിൽനിന്ന് വല്ലവരും മടങ്ങാൻ ഉദ്ദേശിക്കുന്നപക്ഷം, ഭാര്യ യുമായി സ്പർശനം ഉണ്ടാകുന്നതിന്മുമ്പുതന്നെ പ്രായശ്ചിത്തം (الْكَفَّارَة) ചെയ്യേ ണ്ടതുണ്ട്. അതിന്ശേഷമേ അവളുമായി സ്പർശനം പാടുള്ളൂ. പ്രായശ്ചിത്തം ഇതാണ്: ഒരു അടിമയെ മോചിപ്പിക്കുക. അത് കിട്ടാത്തവർ രണ്ടുമാസം തുടർച്ച യായി നോമ്പ് പിടിക്കുക, അതിനും കഴിയാത്തപക്ഷം അറുപത് സാധുക്കൾക്ക് ഭക്ഷണം നൽകുക.

ഈ വചനങ്ങളുടെ വിശദ വ്യാഖ്യാനങ്ങളും, ളിഹാറിനെ സംബന്ധിച്ച

വിശദവിവരങ്ങളും പല ക്വുർആൻ വ്യാഖ്യാനഗ്രന്ഥങ്ങളിലും, ഫിക്വ്ഹ് ഗ്രന്ഥങ്ങളിലും കാണാം. മുൻകാലത്ത് അറബികളിൽ നടപ്പുണ്ടായിരുന്ന ആ സമ്പ്രദായം ഇന്ന് നിലവിലില്ലാത്തതുകൊണ്ട് ഇവിടെ കൂടുതൽ വിവരിക്കേണ്ടുന്ന ആവശ്യം കാണുന്നില്ല. ഏതായാലും, ള്വിഹാർ ചെയ്യൽ തെറ്റായ കാര്യമാണെന്നും, അത് ചെയ്താൽ പിന്നീട് ഭാര്യയിലേക്ക് മടങ്ങുവാൻ ഉദ്ദേശിക്കുന്നപക്ഷം, മേൽപറഞ്ഞ പ്രായശ്ചിത്തം ചെയ്യൽ കർശനമായ നിർബന്ധമാണെന്നുമാണ് ഇസ്‌ലാമിന്റെ വിധി. അല്ലാഹുവിലും റസൂലിലും വിശ്വസിക്കുന്നവർ ഈ നിയമത്തെ ലംഘിക്കുവാൻ പാടില്ലെന്നും, അത് വമ്പിച്ച തെറ്റാണെന്നും ഈ വചനത്തിൽ നിന്ന് മനസ്സിലാക്കാം.

إِنَّ ٱلَّذِينَ يُحَآدُّونَ ٱللَّهَ وَرَسُولَهُۥ كُبِتُوا۟ كَمَا كُبِتَ ٱلَّذِينَ مِن قَبْلِهِمْ ۚ وَقَدْ أَنزَلْنَآ ءَايَٰتٍۭ بَيِّنَٰتٍ ۚ وَلِلْكَٰفِرِينَ عَذَابٌ مُّهِينٌ ﴿٥﴾

**《5》നിശ്ചയമായും, അല്ലാഹുവിനോടും അവന്റെ റസൂലിനോടും കിടമൽസരം നടത്തുന്നവർ, അവരുടെ മുമ്പുള്ളവർ വഷളാക്കപ്പെട്ടതുപോലെ വഷളാക്കപ്പെടുന്നതാണ്. സുവ്യക്തമായ പല ലക്ഷ്യങ്ങളും നാം അവതരിപ്പിച്ചിട്ടുണ്ടുതാനും. അവിശ്വാസികൾക്ക് നിന്ദ്യമായ ശിക്ഷയുമുണ്ട്.**

يَوْمَ يَبْعَثُهُمُ ٱللَّهُ جَمِيعًا فَيُنَبِّئُهُم بِمَا عَمِلُوٓا۟ ۚ أَحْصَىٰهُ ٱللَّهُ وَنَسُوهُ ۚ وَٱللَّهُ عَلَىٰ كُلِّ شَىْءٍ شَهِيدٌ ﴿٦﴾

**《6》 അവരെ മുഴുവനും അല്ലാഹു എഴുന്നേല്പിക്കുന്ന ദിവസം, അപ്പോൾ തങ്ങൾ പ്രവർത്തിച്ചതിനെപ്പറ്റി അവർക്ക് അവൻ വിവരമറിയിച്ചുകൊടുക്കുന്നതാണ്. അല്ലാഹു അത് കണക്കാക്കി [ക്ലിപ്തപ്പെടുത്തി] വെച്ചിരിക്കുന്നു; അവരത് മറന്നുകളയുകയും ചെയ്തിരിക്കുന്നു. അല്ലാഹു എല്ലാ കാര്യത്തിന്റെ മേലും (ദൃക്ക്)സാക്ഷിയാകുന്നു.**

---

《5》 إِنَّ ٱلَّذِينَ നിശ്ചയമായും യാതൊരുവർ يُحَآدُّونَ അതിർത്തിലംഘിച്ചു കടക്കുന്ന, കിടമൽസരം നടത്തുന്ന, കക്ഷിത്തം കാണിക്കുന്ന, എതിർക്കുന്ന

ٱللَّهَ وَرَسُولَهُۥ അല്ലാഹുവിനോടും അവന്റെ റസൂലിനോടും كُبِتُوا۟ അവർ വഷളാക്കപ്പെടും, നിന്ദിക്കപ്പെടും, അപമാനിക്കപ്പെടും كَمَا كُبِتَ ٱلَّذِينَ യാതൊരുകൂട്ടർ വഷളാക്കപ്പെട്ടപോലെ مِن قَبْلِهِمْ ۚ അവരുടെ മുമ്പുള്ള وَقَدْ أَنزَلْنَآ നാം അവതരിപ്പിച്ചിട്ടുമുണ്ട്. ഇറക്കുകയും ചെയ്തിരിക്കുന്നു ءَايَٰتٍ പല ലക്ഷ്യങ്ങളെ بَيِّنَٰتٍ ۚ സുവ്യക്തങ്ങളായ, തെളിവുകളായ وَلِلْكَٰفِرِينَ അവിശ്വാസികൾക്കുണ്ട്താനും عَذَابٌ ശിക്ഷ مُّهِينٌ നിന്ദിക്കുന്ന, നിന്ദ്യമായ ﴾6﴿ يَوْمَ يَبْعَثُهُمُ അവരെ എഴുന്നേൽപിക്കുന്ന (പുനരുജ്ജീവിപ്പിക്കുന്ന)ദിവസം ٱللَّهُ അല്ലാഹു جَمِيعًا മുഴുവനും, എല്ലാവരുമായി فَيُنَبِّئُهُم അപ്പോൾ അവൻ അവരെ വിവരമറിയിക്കും, ബോധ്യപ്പെടുത്തും بِمَا عَمِلُوٓا۟ ۚ അവർ പ്രവർത്തിച്ചതിനെപ്പറ്റി أَحْصَىٰهُ ٱللَّهُ അല്ലാഹു അതിനെ ക്ലിപ്തപ്പെടുത്തി (കണക്കാക്കിയിരിക്കുന്നു) وَنَسُوهُ ۚ അവരതിനെ മറക്കുകയും ചെയ്തിരിക്കുന്നു وَٱللهُ അല്ലാഹു عَلَىٰ كُلِّ شَىْءٍ എല്ലാ കാര്യത്തിന്റെ മേലും, കാര്യത്തിനും شَهِيد ദൃക്ക്സാക്ഷിയാണ്, ഹാജറുള്ളവനാണ്

---

അല്ലാഹുവും അവന്റെ റസൂലും നിശ്ചയിച്ചുകൊടുത്തിട്ടുള്ള നിയമാതിർത്തികളെ അതിലംഘിച്ചുകൊണ്ട് കിടമത്സരം നടത്തുന്നവരെ അല്ലാഹു കഠിനമായി താക്കീത് ചെയ്യുകയാണ്. അല്ലാഹുവിന്റെ നിയമങ്ങളെ ലംഘിച്ച് പകരം മറ്റ് നിയമങ്ങൾ ഉണ്ടാക്കുകയും, സ്വീകരിക്കുകയും ചെയ്യുന്ന നേതാക്കളും, പരിഷ്കരണവാദികളും ഈ താക്കീത് പ്രത്യേകം ശ്രദ്ധിച്ചിരിക്കട്ടെ.

## വിഭാഗം- 2

أَلَمْ تَرَ أَنَّ ٱللَّهَ يَعْلَمُ مَا فِى ٱلسَّمَٰوَٰتِ وَمَا فِى ٱلْأَرْضِ ۖ

**﴾7﴿ നീ കാണുന്നില്ലേ, ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (എല്ലാം) അല്ലാഹു അറിയുന്നുവെന്ന്?!**

مَا يَكُونُ مِن نَّجْوَىٰ ثَلَٰثَةٍ إِلَّا هُوَ رَابِعُهُمْ وَلَا خَمْسَةٍ إِلَّا هُوَ سَادِسُهُمْ

**ഒരു മൂന്നാളുടെ രഹസ്യഭാഷണവും അവൻ അവരിൽ നാലാമനായിക്കൊണ്ടല്ലാതെ ഉണ്ടാകുകയില്ല. അഞ്ചാളുടേതും തന്നെ, അവൻ അവരിൽ ആറാമനായിക്കൊണ്ടില്ലാതെ (ഉണ്ടാകുക)യില്ല; അതിനെ**

وَلَآ أَدۡنَىٰ مِن ذَٰلِكَ وَلَآ أَكۡثَرَ إِلَّا هُوَ مَعَهُمۡ أَيۡنَ مَا كَانُواْۖ ثُمَّ يُنَبِّئُهُم بِمَا عَمِلُواْ يَوۡمَ ٱلۡقِيَٰمَةِۚ إِنَّ ٱللَّهَ بِكُلِّ شَيۡءٍ عَلِيمٌ ﴿٧﴾

**ക്കാൾ താഴെയുള്ളതാകട്ടെ, അധികരിച്ചതാകട്ടെ, അവൻ അവരോടൊപ്പമില്ലാതില്ല- അവർ എവിടെയായിരുന്നാലും ശരി.**

**പിന്നീട് അവർ പ്രവർത്തിച്ചതിനെപ്പറ്റി ക്വിയാമത്ത് നാളിൽ അവൻ അവരെ വിവരമറിയിക്കുന്നതാണ്. നിശ്ചയമായും, അല്ലാഹു എല്ലാ കാര്യത്തെക്കുറിച്ചും അറിയുന്നവനാകുന്നു.**

---

﴾7﴿ أَلَمۡ تَرَ നീ കണ്ടില്ലേ, നിനക്ക് കണ്ടുകൂടേ أَنَّ ٱللَّهَ നിശ്ചയമായും അല്ലാഹു يَعۡلَمُ അറിയും (എന്ന്) مَا فِى ٱلسَّمَٰوَٰتِ ആകാശങ്ങളിലുള്ളത് وَمَا فِى ٱلۡأَرۡضِ ഭൂമിയിലുള്ളതും مَا يَكُونُ ഉണ്ടാകുകയില്ല مِن نَّجۡوَىٰ ഒരു രഹസ്യ സംഭാഷണ(ഗൂഢസംസാര)വും, സ്വകാര്യാലോചനയും ثَلَٰثَةٍ മൂന്നാളുടെ إِلَّا هُوَ അവനായിട്ടില്ലാതെ رَابِعُهُمۡ അവരിൽ നാലാമൻ وَلَا خَمۡسَةٍ അഞ്ചാളുടേതുമില്ല إِلَّا هُوَ അവൻ ഇല്ലാതെ سَادِسُهُمۡ അവരിൽ ആറാമൻ وَلَآ أَدۡنَىٰ താണതും (കുറഞ്ഞതും)ഇല്ല مِن ذَٰلِكَ അതിനെക്കാൾ وَلَآ أَكۡثَرَ അധികമായതുമില്ല إِلَّا هُوَ അവൻ ഇല്ലാതെ مَعَهُمۡ അവരോടൊപ്പം أَيۡنَ مَا كَانُواْ അവർ എവിടെയായിരുന്നാലും ثُمَّ يُنَبِّئُهُم പിന്നെ അവൻ അവരെ വിവരമറിയിക്കും, ബോധ്യപ്പെടുത്തും بِمَا عَمِلُواْ അവർ പ്രവർത്തിച്ചതിനെപ്പറ്റി يَوۡمَ ٱلۡقِيَٰمَةِ ക്വിയാമത്തുനാളിൽ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു بِكُلِّ شَيۡءٍ എല്ലാ കാര്യത്തെക്കുറിച്ചും عَلِيمٌ അറിയുന്നവനാണ്.

---

ഏത് രഹസ്യസംസാരവും- ആർ, എവിടെ, എങ്ങനെ നടത്തപ്പെട്ടാലും ശരി- അല്ലാഹു അതെല്ലാം കണ്ടും കേട്ടും അറിയുന്നതാണ്. ക്വിയാമത്ത് നാളിൽ അത് അവരെ ബോധ്യപ്പെടുത്തുകയും ചെയ്യും എന്ന് സാരം. ആകാശത്തിലാകട്ടെ, ഭൂമിയിലാകട്ടെ ഒരു അണു അളവിലുള്ള കാര്യവും അല്ലാഹുവിന് അറിയാതെ പോകുന്നതല്ല. لا يعزب عنه مثقال ذرة في السماوات ولا في الأرض الخ

أَلَمْ تَرَ إِلَى ٱلَّذِينَ نُهُوا۟ عَنِ ٱلنَّجْوَىٰ ثُمَّ يَعُودُونَ لِمَا نُهُوا۟ عَنْهُ وَيَتَنَٰجَوْنَ بِٱلْإِثْمِ وَٱلْعُدْوَٰنِ وَمَعْصِيَتِ ٱلرَّسُولِ وَإِذَا جَآءُوكَ حَيَّوْكَ بِمَا لَمْ يُحَيِّكَ بِهِ ٱللَّهُ وَيَقُولُونَ فِىٓ أَنفُسِهِمْ لَوْلَا يُعَذِّبُنَا ٱللَّهُ بِمَا نَقُولُ ۚ حَسْبُهُمْ جَهَنَّمُ يَصْلَوْنَهَا ۖ فَبِئْسَ ٱلْمَصِيرُ ﴿٨﴾

﴾8﴿ രഹസ്യസംസാരത്തെപ്പറ്റി വിലക്കം ചെയ്യപ്പെട്ടിട്ടുള്ളവരെ നീ കാണുന്നില്ലേ? പിന്നെയും, തങ്ങളോട് വിലക്കപ്പെട്ടിട്ടുള്ളതിലേക്ക് അവർ മടങ്ങുന്നു [വീണ്ടും അതാവർത്തിക്കുന്നു:] പാപവും, അതിക്രമവും, റസൂലിനോടുള്ള അനുസരണക്കേടും സംബന്ധിച്ച് അവർ പരസ്പരം രഹസ്യ സംസാരം നടത്തുകയും ചെയ്യുന്നു!

അവർ നിന്റെ അടുക്കൽ വന്നാലോ, അല്ലാഹു നിന്നെ അഭിവാദ്യം ചെയ്തിട്ടില്ലാത്തതുകൊണ്ട് അവർ നിന്നെ അഭിവാദ്യം ചെയ്കയും ചെയ്യും. അവർ തങ്ങളിൽ (തമ്മതമ്മിൽ) പറയുകയും ചെയ്യും: 'നാം (ഈ) പറയുന്നതിന് അല്ലാഹു നമ്മെ ശിക്ഷിക്കാത്തതെന്ത്' എന്ന്.

അവർക്ക് ജഹന്നം [നരകം] മതി; അതിലവർ കടന്നെരിയും! അപ്പോൾ (ആ) പര്യവസാനസ്ഥലം എത്ര ചീത്ത!!

---

﴾8﴿ أَلَمْ تَرَ നീ കണ്ടില്ലേ, കണ്ടു മനസ്സിലാക്കുന്നില്ലേ إِلَى ٱلَّذِينَ യാതൊരുകൂട്ടരെ نُهُوا۟ അവർ വിരോധിക്കപ്പെട്ടു عَنِ ٱلنَّجْوَىٰ രഹസ്യസംസാരത്തെക്കുറിച്ച് ثُمَّ يَعُودُونَ പിന്നെ അവർ മടങ്ങുന്നു (ആവർത്തിക്കുന്നു) لِمَا نُهُوا۟ അവർ വിലക്കപ്പെട്ടതിലേക്ക് عَنْهُ അതിനെപ്പറ്റി وَيَتَنَٰجَوْنَ അവർ പരസ്പരം രഹസ്യസംസാരം നടത്തുകയും ചെയ്യുന്നു بِٱلْإِثْمِ പാപംകൊണ്ട്, കുറ്റമായതിനെപ്പറ്റി وَٱلْعُدْوَٰنِ അതിക്രമവും وَمَعْصِيَتِ ٱلرَّسُولِ റസൂലിനോട് അനുസരണക്കേടും وَإِذَا جَآءُوكَ അവർ നിന്റെ അടുക്കൽ വന്നാൽ حَيَّوْكَ അവർ നിന്നെ അഭിവാദ്യം ചെയ്യുന്നു, കാഴ്ചവെക്കുന്നു بِمَا യാതൊന്നിനെ, (ഒരു അഭിവാദ്യംകൊണ്ട്) لَمْ يُحَيِّكَ بِهِ അതുകൊണ്ട് നിനക്ക്

അഭിവാദ്യം ചെയ്തിട്ടില്ല ٱللَّهُ അല്ലാഹു وَيَقُولُونَ അവർ പറയുകയും ചെയ്യുന്നു فِىٓ أَنفُسِهِمْ അവർ തങ്ങളിൽ (തമ്മിൽ, സ്വയം) തങ്ങളുടെ മനസ്സിൽ لَوْلَا يُعَذِّبُنَا നമ്മെ ശിക്ഷിക്കാത്തതെന്താണ്, ശിക്ഷിച്ചുകൂടേ ٱللَّهُ അല്ലാഹു بِمَا نَقُولُ നാം പറയുന്നതുകൊണ്ട് حَسْبُهُمْ അവർക്കുമതി جَهَنَّمُ ജഹന്നം (നരകം) يَصْلَوْنَهَا അതിലവർ കടക്കും, എരിയും فَبِئْسَ വളരെ ചീത്ത ٱلْمَصِيرُ (ആ) പര്യവസാന സ്ഥലം, മടക്കം, തിരിച്ചെത്തൽ

---

നബി ﷺ മദീനയിൽ ചെന്നശേഷം യഹൂദികളുമായി സമാധാന സന്ധിയിൽ ഏർപ്പെട്ടിരുന്നുവല്ലോ. എന്നാൽ മുസ്‌ലിംകൾ അവരുടെ ഇടയിൽകൂടി നടക്കുമ്പോൾ അവർ തമ്മതമ്മിൽ ചില രഹസ്യ സംസാരങ്ങൾ നടത്തുക പതിവുണ്ടായിരുന്നു. തങ്ങൾ മുസ്‌ലിംകൾക്കെതിരിൽ വല്ല ഗൂഢസംസാരവും നടത്തുകയാണെന്ന് മുസ്‌ലിംകൾക്ക് തോന്നിപ്പിക്കുകയും, അവരെ പരിഹസിക്കുകയുമായിരുന്നു അവരുടെ ഉദ്ദേശ്യം. ഇത് മുസ്‌ലിംകൾക്ക് സംശയവും ശങ്കയും ജനിപ്പിക്കുമല്ലോ. അതിനാൽ, അത്തരം ഗൂഢസംസാരങ്ങൾ നടത്തരുതെന്ന് നബി ﷺ അവരോട് വിരോധിച്ചിരുന്നു. പക്ഷേ, അവർ വീണ്ടും അതാവർത്തിച്ചു വന്നു. ഇതിൽ കപടവിശ്വാസികളായ മുസ്‌ലിം വേഷധാരികളും അവരുടെ പങ്കുവഹിക്കാതിരുന്നില്ല. യഹൂദികളുടെയും കപടവിശ്വാസികളുടെയും, ഗൂഢസംസാരവിഷയം പാപവും, അതിക്രമവും, റസൂലിനോടുള്ള അനുസരണക്കേടുമായിരിക്കുമെന്ന് പറയേണ്ടതില്ല. ഇതിനെപ്പറ്റിയാണ് ഈ വചനത്തിന്റെ ആദ്യഭാഗം പ്രസ്താവിക്കുന്നത്.

യഹൂദികളുടെ മറ്റൊരു തോന്നിയവാസത്തെക്കുറിച്ചാണ് അവസാനഭാഗം ചൂണ്ടിക്കാട്ടുന്നത്. അവർ നബി ﷺ യുടെ അടുക്കൽ വരുമ്പോൾ, പ്രത്യക്ഷത്തിൽ السلام عليكم (അസ്സലാമു അലൈക്കും) എന്നുള്ള ഇസ്‌ലാമിന്റെ ഉപചാരവാക്യമാണെന്ന് തോന്നത്തക്കവിധം അക്ഷരവ്യത്യാസം ശരിക്ക് സ്പഷ്ടമാക്കാതെ أسام عليكم (അസ്സാമു അലൈക്കും) എന്ന് സലാം പറയും. ഒന്നാമത്തേതിന്റെ അർത്ഥം, 'നിങ്ങൾക്ക് സമാധാനശാന്തി ഉണ്ടാവട്ടെ' എന്നാണല്ലോ. രണ്ടാമത്തേതിനാകട്ടെ 'നിങ്ങൾക്ക് മരണം ഉണ്ടാകട്ടെ' എന്നാണർത്ഥം. ഇതാണ് അല്ലാഹു ഉപചാരം ചെയ്തിട്ടില്ലാത്ത ഉപചാരം കൊണ്ട് വിവക്ഷ. ആഇശഃ (റ) പറഞ്ഞിരിക്കുന്നു: ഒരിക്കൽ കുറെ യഹൂദികൾ വന്ന് നബിക്ക് 'അസ്സാമു അലൈക' എന്ന് സലാം പറയുന്നത് ഞാൻ കേട്ടു മനസ്സിലാക്കി. ഞാൻ ഇങ്ങനെ പറഞ്ഞു: وعليكم السام واللعنة (നിങ്ങൾക്ക് മരണവും ശാപവും ഭവിക്കട്ടെ.) തിരുമേനി എന്നോടുപറഞ്ഞു: 'ആഇശാ ക്ഷമിക്കൂ, എല്ലാം കാര്യത്തിലും മയം പ്രവർത്തിക്കുന്നത് അല്ലാഹു ഇഷ്ടപ്പെടുന്നു'. ആഇശഃ (റ) പറഞ്ഞു: 'അവർ പറഞ്ഞത് അങ്ങുന്ന് കേട്ടില്ലേ?' തിരുമേനി പറഞ്ഞു: 'ഞാൻ عليكم (അലൈകും) എന്ന് പറഞ്ഞുവല്ലോ' (ബു; മു.)'അലൈകും'എന്നാൽ 'നിങ്ങൾക്കുണ്ടാകട്ടെ' എന്നർത്ഥമാകുന്നു.

അതായത് എനിക്കല്ല- നിങ്ങൾക്കുണ്ടാവട്ടെ മരണം- എന്ന് സാരം. മുഹമ്മദ് പ്രവാചകനാണെങ്കിൽ ഇങ്ങനെ സലാം പറയുന്നത് നിമിത്തം നമുക്ക് വല്ല ശിക്ഷയും അല്ലാഹുവിൽനിന്നുണ്ടായിക്കാണേണ്ടതല്ലേ? ഒന്നും, സംഭവിച്ചു കാണാത്തതെന്താണ്?! എന്ന് യഹൂദികൾ സ്വയം ദുരഭിമാനം നടിക്കുകയും ചെയ്യാറുണ്ടായിരുന്നു. ഇതിനുള്ള മറുപടിയാണ് അവസാനത്തെ രണ്ട് വാക്യങ്ങൾ. അതെ, അവർക്ക് ജഹന്നം തന്നെ മതി ശിക്ഷക്ക്! അതിലേറെ ദുഷിച്ച പര്യവസാനം മറ്റെന്താണുള്ളത്?!

അല്ലാഹു അഭിവാദ്യമാക്കിയിട്ടില്ലാത്തതുകൊണ്ട് അവർ അഭിവാദ്യം ചെയ്യും (حيوك بما لم يحيك به الله) എന്ന വാക്യം പരിശോധിച്ചാൽ, ഒരു കാര്യം അതിൽനിന്ന് നമുക്ക് മനസ്സിലാക്കുവാൻ കഴിയും. അതായത്, മുസ്ലിംകൾ തമ്മിൽ സലാം പറയുമ്പോൾ അത് ഇസ്‌ലാമിക സലാംതന്നെ ആയിരിക്കേണ്ടതും, മുസ്ലിംകൾ അനിസ്‌ലാമികമായ അഭിവാദ്യവാക്യങ്ങൾ സ്വീകരിക്കാതിരിക്കേണ്ടതുമാകുന്നു. അടുത്ത വചനത്തിൽ അല്ലാഹു സത്യവിശ്വാസികളെ വിളിച്ചു ഉപദേശിക്കുന്നു:-

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ إِذَا تَنَـٰجَيْتُمْ فَلَا تَتَنَـٰجَوْا۟ بِٱلْإِثْمِ وَٱلْعُدْوَٰنِ وَمَعْصِيَتِ ٱلرَّسُولِ وَتَنَـٰجَوْا۟ بِٱلْبِرِّ وَٱلتَّقْوَىٰ ۖ وَٱتَّقُوا۟ ٱللَّهَ ٱلَّذِىٓ إِلَيْهِ تُحْشَرُونَ ﴿٩﴾

**《9》 ഹേ, വിശ്വസിച്ചവരേ, നിങ്ങൾ പരസ്പരം രഹസ്യസംസാരം നടത്തുന്നതായാൽ, പാപവും, അതിക്രമവും, റസൂലിനോട് അനുസരണക്കേടും സംബന്ധിച്ച് രഹസ്യസംസാരം നടത്തരുത്; പുണ്യവും, ഭയഭക്തിയും സംബന്ധിച്ച് രഹസ്യസംസാരം നടത്തുകയും ചെയ്തുകൊള്ളുവിൻ. നിങ്ങൾ യാതൊരുവനിലേക്ക് ഒരുമിച്ചു കൂട്ടപ്പെടുമോ ആ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ.**

إِنَّمَا ٱلنَّجْوَىٰ مِنَ ٱلشَّيْطَـٰنِ لِيَحْزُنَ ٱلَّذِينَ ءَامَنُوا۟

**《10》 നിശ്ചയമായും (ആ) രഹസ്യസംസാരം പിശാചിൽ നിന്ന് തന്നെയുള്ളതാണ്; വിശ്വസിച്ചവരെ വ്യസനിപ്പിക്കുവാൻ വേണ്ടി.**

وَلَيۡسَ بِضَآرِّهِمۡ شَيۡـًٔا إِلَّا بِإِذۡنِ ٱللَّهِۚ وَعَلَى ٱللَّهِ فَلۡيَتَوَكَّلِ ٱلۡمُؤۡمِنُونَ ﴿١٠﴾

**അല്ലാഹുവിന്റെ അനുമതിയോടെയല്ലാതെ, അവർക്കത് ഒട്ടും ഉപദ്രവം ചെയ്യുന്നതല്ലതാനും. അല്ലാഹുവിന്റെമേൽ ഭരമേല്പിച്ചുകൊള്ളട്ടെ, സത്യവിശ്വാസികൾ.**

---

﴾9﴿ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ ഹേ, വിശ്വസിച്ചവരേ إِذَا تَنَـٰجَيۡتُمۡ നിങ്ങൾ രഹസ്യ സംസാരം നടത്തുന്നതായാൽ فَلَا تَتَنَـٰجَوۡاْ എന്നാൽ നിങ്ങൾ രഹസ്യ സംസാരം ചെയ്യരുത് بِٱلۡإِثۡمِ പാപം സംബന്ധിച്ച് وَٱلۡعُدۡوَٰنِ അതിക്രമവും وَمَعۡصِيَتِ ٱلرَّسُولِ റസൂലിനോട് അനുസരണക്കേടും وَتَنَـٰجَوۡاْ നിങ്ങൾ രഹസ്യസംസാരം ചെയ്തുകൊള്ളുവിൻ بِٱلۡبِرِّ പുണ്യം (സൽകാര്യം) സംബന്ധിച്ചു وَٱلتَّقۡوَىٰ സൂക്ഷ്മത (ഭയഭക്തി)യും وَٱتَّقُوا സൂക്ഷിക്കുകയും ചെയ്യുവിൻ ٱللَّهَ ٱلَّذِيٓ യാതൊരു അല്ലാഹുവിനെ إِلَيۡهِ تُحۡشَرُونَ അവനിലേക്ക് നിങ്ങൾ ഒരുമിച്ചു കൂട്ടപ്പെടും ﴾10﴿ إِنَّمَا ٱلنَّجۡوَىٰ നിശ്ചയമായും രഹസ്യഭാഷണം, ഗൂഢാലോചന مِنَ ٱلشَّيۡطَـٰنِ പിശാചിൽ നിന്നുതന്നെ (മാത്രം) ആകുന്നു لِيَحۡزُنَ അത് വ്യസനിപ്പിക്കുവാൻ വേണ്ടി ٱلَّذِينَ ءَامَنُواْ വിശ്വസിച്ചവരെ وَلَيۡسَ അതല്ലതാനും بِضَآرِّهِمۡ അവർക്ക് ഉപദ്രവമുണ്ടാക്കുന്നത്, ദോഷം ചെയ്യുന്നത് شَيۡـًٔا യാതൊന്നും, ഒട്ടും إِلَّا بِإِذۡنِ ٱللَّهِ അല്ലാഹുവിന്റെ അനുമതിയില്ലാതെ وَعَلَى ٱللَّهِ അല്ലാഹുവിന്റെ മേൽ فَلۡيَتَوَكَّلِ എന്നാൽ ഭരമേൽപിച്ചുകൊള്ളട്ടെ ٱلۡمُؤۡمِنُون സത്യവിശ്വാസികൾ

---

രഹസ്യമായോ ഗൂഢമായോ സംസാരിക്കുകയും, കൂടിയാലോചന നടത്തുകയും ചെയ്യുന്നതിന് വിരോധമില്ല. പക്ഷേ, അത് നല്ല കാര്യത്തിലും, വേണ്ടപ്പെട്ട വിഷയത്തിലുമായിരിക്കണം. യഹൂദികളും, കപടവിശ്വാസികളും ചെയ്യുന്നത് പോലെ ചീത്തകാര്യങ്ങളിലും, ദുരുദ്ദേശ്യത്തോടുകൂടിയും ആകരുത്. എല്ലാം അല്ലാഹുവിനെ സൂക്ഷിച്ചുകൊണ്ടായിരിക്കണം. എന്നൊക്കെ അല്ലാഹു സത്യവിശ്വാസികളെ ഉപദേശിക്കുന്നു. അവരുടെ ഗൂഢാലോചനകൊണ്ട് വല്ല ആപത്തും വന്നേക്കുമെന്ന് സത്യവിശ്വാസികൾ ഭയപ്പെടേണ്ടതില്ലെന്നും ഉണർത്തുന്നു.

'സത്യവിശ്വാസികളെ വ്യസനിപ്പിക്കുവാൻവേണ്ടി' ( ليحزن الذين آمنوا ) എന്ന വാക്യം ശ്രദ്ധേയമാകുന്നു. സത്യവിശ്വാസികൾ തമ്മതമ്മിലായിരുന്നാലും ഒരു

കൂട്ടരുടെ രഹസ്യസംസാരം മുഖേന മറ്റൊരു കൂട്ടർക്ക് അനിഷ്ടംവരാതെ സൂക്ഷി ക്കേണ്ടതുണ്ടെന്ന് ഇതിൽനിന്ന് ഗ്രഹിക്കാവുന്നതാണ്. നബി ﷺ പറയുന്നത് നോക്കുക: 'നിങ്ങൾ മൂന്നുപേരായിരുന്നാൽ, രണ്ടുപേർ തങ്ങളുടെ സ്നേഹിത നെക്കൂടാതെ തമ്മിൽ രഹസ്യസംസാരം നടത്തരുത്. കാരണം അതവനെ വ്യസ നിപ്പിക്കുന്നതാണ്'. (അ; ബു; മു.)

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ إِذَا قِيلَ لَكُمْ تَفَسَّحُوا۟ فِى ٱلْمَجَـٰلِسِ فَٱفْسَحُوا۟ يَفْسَحِ ٱللَّهُ لَكُمْ

**﴾11﴿ ഹേ, വിശ്വസിച്ചവരേ, 'ഇരിപ്പിടങ്ങളിൽ വിശാലത [സൗകര്യം] ചെയ്യുവിൻ' എന്ന് നിങ്ങളോട് പറയപ്പെട്ടാൽ, നിങ്ങൾ വിശാലത നൽകുവിൻ, (എന്നാൽ) അല്ലാഹു നിങ്ങൾക്ക് വിശാലത നൽകുന്നതാണ്.**

وَإِذَا قِيلَ ٱنشُزُوا۟ فَٱنشُزُوا۟ يَرْفَعِ ٱللَّهُ ٱلَّذِينَ ءَامَنُوا۟ مِنكُمْ وَٱلَّذِينَ أُوتُوا۟ ٱلْعِلْمَ دَرَجَـٰتٍ ۚ وَٱللَّهُ بِمَا تَعْمَلُونَ خَبِيرٌ ﴿١١﴾

**നിങ്ങളോട് 'എഴുന്നേൽക്കുവിൻ' എന്ന് പറയപ്പെട്ടാൽ, നിങ്ങൾ എഴുന്നേൽക്കുകയും ചെയ്യുവിൻ; നിങ്ങളിൽനിന്ന് വിശ്വസിച്ചവരെയും, അറിവ് നൽകപ്പെട്ടിട്ടുള്ളവരെയും അല്ലാഹു പല പടികൾ ഉയർത്തുന്നതാണ്. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായറിയുന്നവനാകുന്നു.**

---

**﴾11﴿** يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ ഹേ, വിശ്വസിച്ചവരേ إِذَا قِيلَ لَكُمْ നിങ്ങളോട് പറയപ്പെട്ടാൽ تَفَسَّحُوا۟ വിശാലത (സൗകര്യം- ഒഴിവ്) ചെയ്യുവിൻ എന്ന് فِى ٱلْمَجَـٰلِسِ ഇരിപ്പിടങ്ങളിൽ, സദസ്സുകളിൽ فَٱفْسَحُوا۟ എന്നാൽ നിങ്ങൾ വിശാലത നൽകുവിൻ يَفْسَحِ ٱللَّهُ അല്ലാഹു വിശാലത നൽകും لَكُمْ നിങ്ങൾക്ക് وَإِذَا قِيلَ പറയപ്പെട്ടാൽ ٱنشُزُوا۟ നിങ്ങൾ എഴുന്നേൽക്കുവിൻ എന്ന് فَٱنشُزُوا۟ എന്നാൽ നിങ്ങൾ എഴുന്നേൽക്കുവിൻ يَرْفَعِ ٱللَّهُ അല്ലാഹു ഉയർത്തും ٱلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരെ مِنكُمْ നിങ്ങളിൽനിന്ന്

وَٱلَّذِينَ أُوتُوا۟നൽകപ്പെട്ടവരെയും ٱلْعِلْمَ അറിവ്, ജ്ഞാനം دَرَجَٰتٍ പല പടികൾ, പദവികൾ وَٱللَّهُഅല്ലാഹു بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി خَبِيرٌ സൂക്ഷ്മമായറിയുന്നവനാണ്

---

ജനങ്ങൾ സമ്മേളിക്കുന്ന സദസ്സുകളിൽ അനുവർത്തിക്കപ്പെടേണ്ടുന്ന ചില മര്യാദകളും കടമകളുമാണ് ഈ വചനത്തിൽ കാണുന്നത്. മറ്റുള്ളവർക്ക് വന്നിരിക്കുവാൻ ഇടം പോരാതെ വരികയും, അവർക്ക് സ്ഥലത്തിനാവശ്യം നേരിടുകയും ചെയ്താൽ സ്ഥലസൗകര്യം കൊടുക്കണമെന്നും ഒരു കൂട്ടർ ഇരുന്ന് കഴിഞ്ഞ സ്ഥലത്തുനിന്ന് എഴുന്നേൽക്കേണ്ടുന്ന ആവശ്യം വന്നാൽ എഴുന്നേറ്റ് കൊടുക്കേണ്ടതാണെന്നും അല്ലാഹു കൽപിക്കുന്നു. ഇക്കാലത്ത് എന്നത്തെക്കാളും ജനങ്ങൾ ഈ കല്പന ഓർമിക്കേണ്ടതായിട്ടാണിരിക്കുന്നത്. വാഹനങ്ങളിലും, പൊതുസ്ഥലങ്ങളിലുമെല്ലാംതന്നെ, ഒരു കൂട്ടർ മറ്റൊരു കൂട്ടരുടെ സൗകര്യം ഗൗനിക്കുകയോ, മറ്റൊരാൾക്ക് സ്ഥലസൗകര്യം മുതലായ സഹായസഹകരണം ചെയ്തുകൊടുക്കുകയോ ചെയ്യുന്നത് ഇന്ന് വിരളമാകുന്നു. അൽപമൊന്ന് ഞെരുങ്ങിയിട്ടെങ്കിലും അന്ന്യനുകൂടി സൗകര്യമുണ്ടാക്കികൊടുക്കുന്നതിനുപകരം നാലഞ്ചുപേർക്കിരിക്കാവുന്ന സ്ഥലം അത്രയും മുടക്കിക്കൊണ്ട് കാലുനീട്ടി സുഖം കൊള്ളുന്നവരെയും, നിൽക്കുവാൻപോലും വയ്യാത്ത രോഗികളും വയോധികൻമാരും നിന്ന് വിഷമിക്കുന്നത് കാണുമ്പോൾ കാലൊന്ന് ചുരുക്കുവാൻപോലും സൻമനസ്സ് കാണിക്കാത്തവരെയും ഇന്ന് ധാരാളം കാണുകയും ചെയ്യാം. മറ്റുള്ളവർ കഷ്ടപ്പെട്ട് കാണുന്നതിൽ ഇവർക്ക് സന്തോഷമാണെന്നുപോലും തോന്നിപ്പോകും! അന്യരുടെ ആവശ്യം കണ്ടറിഞ്ഞ് അവർ ആവശ്യപ്പെടുന്നതിന് മുമ്പായിത്തന്നെ കഴിയുന്ന സൗകര്യം ചെയ്തുകൊടുക്കുകയാണ് വേണ്ടത്. ആവശ്യപ്പെടുകകൂടി ചെയ്താൽ ആ കടമ വർദ്ധിക്കുന്നു. ആവശ്യപ്പെടുന്നത് ഉത്തരവാദപ്പെട്ടവർ കൂടിയാകുമ്പോൾ, അത് കൂടുതൽ നിർബന്ധിതവുമായിത്തീരുന്നു.

സദസ്സിൽ ആദ്യമാദ്യം വരുന്നവർ ആദ്യമാദ്യം സ്ഥലം പിടിക്കുമല്ലോ. ഒരവസത്തിൽ പ്രധാനികളായ ചില സ്വഹാബികൾ വന്നെത്തിയപ്പോഴേക്കും നബി ﷺയുടെ സദസ്സിൽ അടുത്ത സ്ഥലങ്ങളിലെല്ലാം ആൾ നിറഞ്ഞിരുന്നു. അവരാണെങ്കിൽ പല നിലക്കും തിരുമേനിയുടെ അടുത്തുതന്നെ ഉണ്ടായിരിക്കേണ്ടതുമുണ്ടായിരുന്നു. അടുത്തിരിക്കുന്നവർ സ്വയം സംഗതി മനസ്സിലാക്കി അവർക്ക് വന്നിരിക്കുവാനുള്ള സൗകര്യം ചെയ്തുകൊടുക്കുന്നുമില്ല. ഈ അവസരത്തിൽ, ഒരിക്കൽ അടുത്തിരിക്കുന്ന ചിലരോട് ആ പ്രധാനികൾക്കുവേണ്ടി സ്ഥലസൗകര്യം ചെയ്തുകൊടുക്കുവാൻ നബി ﷺ ആവശ്യപ്പെടുകയുണ്ടായി. കപടവിശ്വാസികൾ ഈ സന്ദർഭം ചൂഷണം ചെയ്തു. നബി ﷺ നീതിപാലിക്കുന്നില്ലെന്നും, പക്ഷം കാണിക്കുകയാണെന്നും അവർ പ്രചരിപ്പിക്കുവാൻ ശ്രമിച്ചു. ഈ അവസരത്തിലാണ് ഈ വചനം അവതരിച്ചതെന്ന് മുഫസ്സിറുകൾ പറഞ്ഞു കാണുന്നു. അപ്പോൾ, ഇങ്ങനെയുള്ള പൊതുസദസ്സുകളിൽ മുൻപന്തിയിൽ ഉണ്ടായിരിക്കൽ ആവശ്യമായ ആളുകൾക്കുവേണ്ടി മറ്റുള്ളവർ സ്ഥലം ഒഴിവാക്കിക്കൊടു

ക്കേണ്ടതുണ്ടെന്നും, ഉത്തരവാദപ്പെട്ടവർ അതിനാവശ്യപ്പെടുമ്പോൾ അത് അനുസരിച്ചുകൊടുക്കൽ കടമയാണെന്നും ഇതിൽനിന്ന് മനസ്സിലാക്കാം. സദസ്സിലെ നടപടികളെക്കുറിച്ചും മറ്റും കാര്യാലോചനകൾ നടത്തുക മുതലായ പലതിനും ഇങ്ങനെ സദസ്യരോട് ആവശ്യപ്പെടേണ്ടതായി വന്നേക്കുമല്ലോ.

فَافْسَحُوا يَفْسَحِ اللَّهُ لَكُمْ (നിങ്ങൾ വിശാലത ചെയ്യുവിൻ, അല്ലാഹു നിങ്ങൾക്ക് വിശാലത ചെയ്യും) എന്ന വാക്യം ശ്രദ്ധേയമാകുന്നു. മനുഷ്യൻ ചെയ്യുന്ന പുണ്യകർമങ്ങൾക്ക് അതേ തരത്തിൽപെട്ട -എന്നാൽ അതിനെക്കാൾ ഉന്നതവും വർദ്ധിച്ചതുമായ- വിധത്തിലായിരിക്കും അല്ലാഹു പ്രതിഫലം നൽകുന്നത്. നബി ﷺ പറയുന്നു: 'ഇഹത്തിലെ ദുഃഖങ്ങളിൽപെട്ട ഒരു ദുഃഖം ഒരു സത്യവിശ്വാസിക്ക് ആരെങ്കിലും ആശ്വാസമാക്കിക്കൊടുത്താൽ, ക്വിയാമത്തുനാളിലെ ദുഃഖങ്ങളിൽനിന്ന് ഒരു ദുഃഖം അല്ലാഹു അവന് ആശ്വാസമാക്കിക്കൊടുക്കുന്നതാണ്. ഞെരുക്കക്കാരനായ ഒരാൾക്ക് (വല്ല കാര്യവും) ആരെങ്കിലും എളുപ്പമാക്കിക്കൊടുത്താൽ, അല്ലാഹു അവന് ഇഹത്തിലും പരത്തിലും എളുപ്പമാക്കിക്കൊടുക്കുന്നതാണ്. ഒരു മുസ്‌ലിമിനെ (അവന്റെ പോരായ്മ വെളിക്കുവരാതെ) ഒരാൾ മറച്ചുപിടിച്ചാൽ, അല്ലാഹു അവനെ ഇഹത്തിലും പരത്തിലും (അതുപോലെ) മറച്ചുകൊടുക്കുന്നതാണ്. ഒരടിയാൻ തന്റെ സഹോദരന് സഹായത്തിൽ ഏർപ്പെട്ടിരിക്കുമ്പോഴെല്ലാം അല്ലാഹു അവന്റെ സഹായത്തിലുമായിരിക്കും..... (മു.)'

يَرْفَعِ اللَّهُ الَّذِينَ آمَنُوا مِنكُمْ وَالَّذِينَ أُوتُوا الْعِلْمَ دَرَجَاتٍ(നിങ്ങളിൽ വിശ്വസിച്ചവരെയും, അറിവ് നൽകപ്പെട്ടവരെയും അല്ലാഹു പല പടികൾ ഉയർത്തും) എന്ന വാക്യത്തിൽനിന്ന് ചിലതെല്ലാം മനസ്സിലാക്കുവാനുണ്ട്. ഉദാഹരണമായി:

(1) സത്യവിശ്വാസികളും അറിവുള്ളവരുമാണ് ഇത്തരം മര്യാദ പ്രത്യേകം പാലിക്കേണ്ടത് എന്ന് പറയേണ്ടതില്ല. എന്നാൽ അന്യർക്കുവേണ്ടി വിട്ടുവീഴ്ച ചെയ്യുന്നത് അവർക്ക് ഒരിക്കലും താഴ്ചയല്ല, അതവർക്ക് അല്ലാഹുവിങ്കൽ ഉയർച്ചയാണുണ്ടാക്കുക. മുസ്‌ലിം (റ) ഉദ്ധരിക്കുന്ന ഒരു ഹദീഥിൽ നബി ﷺ പറയുന്നു: 'ഒരു ധർമവും ധനത്തിൽ ചുരുക്കം വരുത്തുന്നതല്ല. ഒരടിയാനും മാപ്പ് ചെയ്യുന്നതുകൊണ്ട് അവന് വീര്യം- പ്രതാപം- അല്ലാതെ അല്ലാഹു വർദ്ധിപ്പിക്കുകയുമില്ല. ഏതൊരുവനും അല്ലാഹുവിനുവേണ്ടി താഴ്മ- വിനയം- കാണിക്കുന്നതായാൽ അല്ലാഹു അവനെ ഉയർത്താതെയും ഇരിക്കുകയില്ല'.

(2) വിശ്വാസവും അറിവുമുള്ളവർ മറ്റുള്ളവരോട് ഔന്നത്യം കാണിച്ചുകൂടാ. എങ്കിലും, മറ്റുള്ളവർ അവരുടെ സ്ഥാനം പരിഗണിക്കേണ്ടതാകുന്നു. അവർക്ക് മുൻഗണന നൽകേണ്ടുന്ന സ്ഥാനത്ത് അത് നൽകുകയും വേണം. നബി ﷺ പറയുന്നു:'നിങ്ങളിൽ ബുദ്ധിയും വിവേകവുമുള്ളവർ എന്റെ അടുത്തുവരട്ടെ; പിന്നീട് അവരോട് അടുത്തുനിൽക്കുന്നവർ. (ഈ വാക്ക് തിരുമേനി മൂന്ന് വട്ടം പറഞ്ഞു) നിങ്ങൾ അങ്ങാടിത്തിരക്കുകൾ -അങ്ങാടിയിലെപോലെ അച്ചടക്കമി

ല്ലായ്മ- വർജ്ജിക്കണം'. (മു.) മറ്റൊരു നബി വചനം: 'നമ്മിലുള്ള ചെറിയവനോട് കരുണകാണിക്കുകയും നമ്മിലുള്ള വലിയവന്റെ യോഗ്യത മനസ്സിലാക്കുകയും ചെയ്യാത്തവർ നമ്മിൽ പെട്ടവരല്ല'.(ദാ; തി.)

നബി തിരുമേനി ﷺയുടെ അടുക്കൽ സാധാരണയായി സ്വഹാബികൾ ഇരുന്നിരുന്നത് അവരുടെ സ്ഥാനങ്ങൾക്കനുസരിച്ചായിരുന്നു. അബൂബക്ർ (റ) തിരുമേനിയുടെ വലതുഭാഗത്തും, ഉമർ (റ) ഇടഭാഗത്തുമായിരുന്നു ഇരിക്കുക പതിവ്. ഉഥ്മാൻ (റ), അലീ (റ), എന്നിവർ മിക്കവാറും മുമ്പിലുമായിരിക്കും. കാരണം അവർ രണ്ടുപേരും തിരുമേനിയുടെ എഴുത്തുകാരായിരുന്നു. ഇമാം മുസ്‌ലിം തുടങ്ങിയ ഹദീഥുപണ്ഡിതൻമാർ ഇത് രേഖപ്പെടുത്തിക്കാണാം. രണ്ടുപേർ ചേർന്ന് ഇരിക്കുമ്പോൾ അവരുടെ സമ്മതമില്ലാതെ അവരുടെ ഇടയിൽ ചെന്നിരിക്കുന്നത് നബി ﷺ വിരോധിച്ചിരിക്കുന്നു. (ദാ; തി.) ഒരാൾ ഇരിക്കുന്ന ഇടത്തിൽനിന്ന് അയാളെ എഴുന്നേൽപിച്ച് ആ സ്ഥാനത്ത് ഇരിക്കരുതെന്നും, വിശാലതയും സൗകര്യവും ചെയ്തുകൊടുക്കണമെന്നും നബി ﷺ അരുളിയിരിക്കുന്നു. (ബു; മു) ഒരാൾ ഒരു ഇരിപ്പിടത്തിൽ നിന്ന് എഴുന്നേറ്റുപോയിട്ട് പിന്നീട് അതിലേക്കുതന്നെ മടങ്ങിവന്നാൽ അവൻ അതിന് കൂടുതൽ അർഹനാണ് എന്ന് അവിടുന്ന് പറഞ്ഞിരിക്കുന്നു. (മു.) നബി തിരുമേനി ﷺ ഒരു സദസ്സിൽ വരുമ്പോൾ മുമ്പ് എത്തിയവർ ഇരുന്ന് കഴിഞ്ഞ് ബാക്കിയുള്ള സ്ഥലത്തായിരുന്നു അവിടുന്ന് ഇരുന്നിരുന്നത് എന്നും നബിഏചര്യകളിൽ അറിയപ്പെട്ടിട്ടുള്ളതാണ്. ഇത്തരം ആചാരമര്യാദകളെപ്പറ്റി ഗൗനിക്കുന്നവർ ഇക്കാലത്ത് തുലോം കുറവാണെന്നത് ഖേദകരമത്രെ. ജനങ്ങൾ തമ്മിൽ സ്നേഹവും ഇണക്കവുമില്ലാതായിത്തീരുന്നതിന് ഇതൊക്കെത്തന്നെയാണ് കാരണവും.

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ إِذَا نَـٰجَيْتُمُ ٱلرَّسُولَ فَقَدِّمُوا۟ بَيْنَ يَدَىْ نَجْوَىٰكُمْ صَدَقَةً

**《12》 ഹേ, വിശ്വസിച്ചവരേ, നിങ്ങൾ റസൂലുമായി രഹസ്യസംഭാഷണം നടത്തുന്നതായാൽ, നിങ്ങളുടെ രഹസ്യ സംഭാഷണത്തിനു മുമ്പിൽ (എന്തെങ്കിലും) ഒരു ദാനധർമം സമർപ്പിക്കുവിൻ**

وَإِذَا قِيلَ ٱنشُزُوا۟ فَٱنشُزُوا۟ يَرْفَعِ ٱللَّهُ ٱلَّذِينَ ءَامَنُوا۟ مِنكُمْ وَٱلَّذِينَ أُوتُوا۟ ٱلْعِلْمَ دَرَجَـٰتٍ ۚ وَٱللَّهُ بِمَا تَعْمَلُونَ خَبِيرٌ ﴿١١﴾

**അത്, നിങ്ങൾക്ക് ഉത്തമമായതും, കൂടുതൽ ശുദ്ധമായതുമായിരിക്കും. എനി, നിങ്ങൾക്ക് (അത്) കിട്ടിയില്ലെങ്കിൽ- എന്നാൽ- അല്ലാഹു വളരെ പൊറുക്കുന്നവനാണ്, കരുണാനിധിയാണ്.**

﴾12﴿ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ വിശ്വസിച്ചവരേ إِذَا نَـٰجَيْتُمُ നിങ്ങൾ സ്വകാര്യ സംസാരം നടത്തുന്നതായാൽ ٱلرَّسُولَ റസൂലുമായി فَقَدِّمُوا۟ എന്നാൽ മുന്തിക്കുവിൻ, സമർപ്പിക്കുവിൻ بَيْنَ يَدَىْ نَجْوَىٰكُمْ നിങ്ങളുടെ സ്വകാര്യ ഭാഷണത്തിന് മുമ്പിൽ صَدَقَةً ഒരു ദാനധർമം ذَٰلِكَ അത് خَيْرٌ لَّكُمْ നിങ്ങൾക്ക് ഉത്തമം (ഗുണം) ആകുന്നു وَأَطْهَرُ കൂടുതൽ ശുദ്ധമായതും فَإِن لَّمْ تَجِدُوا۟ എനി നിങ്ങൾക്ക് കിട്ടിയില്ലെങ്കിൽ فَإِنَّ ٱللَّهَ എന്നാൽ അല്ലാഹു غَفُورٌ പൊറുക്കുന്നവനാണ് رَّحِيمٌ കരുണാനിധിയാണ്

---

നബി ﷺ യുടെ അടുക്കൽ ചെന്ന് പലരും പലതും ചോദിച്ചും കൊണ്ടിരിക്കും. കൂട്ടത്തിൽ വളരെ നിസ്സാരാവശ്യങ്ങൾക്കുവേണ്ടി സമയം മിനക്കെടുത്തുന്നവരും, നബി ﷺ യുടെ വിലയേറിയ സമയം നഷ്ടപ്പെടുത്തുവാൻ കൽപിച്ചുകൂട്ടി ചെല്ലുന്ന കപടവിശ്വാസികളും ഉണ്ടായിരിക്കും. ഇതിൽ ഒരു നിയന്ത്രണം ഉണ്ടാകുവാൻവേണ്ടി, നബി ﷺ യുടെ അടുക്കൽ സ്വകാര്യസംസാരത്തിന് ചെല്ലുന്നവർ ധർമവിഷയത്തിൽ വിനിയോഗിക്കുവാൻ എന്തെങ്കിലും സമർപ്പിക്കണമെന്നാണ് ഈ വചനത്തിൽ പറയുന്നത്. സംഖ്യ ഇത്രയെന്ന് നിർണയിക്കപ്പെട്ടിട്ടില്ല. സത്യവിശ്വാസികളും, അല്ലാത്തവരും, നിഷ്കളങ്കരും അല്ലാത്തവരും തമ്മിൽ വേർതിരിച്ചറിയുവാനും, അതേ സമയത്ത് ദരിദ്രൻമാരായ ആളുകൾക്ക് പ്രയോജനപ്പെടുവാനും, സംസാരത്തിന് ചെല്ലുന്നവരുടെ ഉദ്ദേശ്യശുദ്ധിപ്രകടമാകുവാനും, അവർക്ക് പുണ്യം ലഭിക്കുവാനുമെല്ലാം ഇത് ഉതകുമല്ലോ. സാധിക്കാത്തവർ ചെയ്യേണ്ടതില്ലെന്നുകൂടി പ്രസ്താവിച്ചിരിക്കുന്നതുകൊണ്ട് ഇതൊരു കർശനമായ നിർബന്ധമല്ലെന്നും മനസ്സിലാക്കാം. صدقة (എന്തെങ്കിലും ദാനധർമം) എന്ന് പറഞ്ഞതിൽനിന്ന് ഇത് നബി ﷺ ക്ക് വേണ്ടിയല്ല. സാധുക്കൾക്ക് വേണ്ടിയാണതെന്നും മനസ്സിലാക്കാം. നബി ﷺ ദാനധർമം സ്വീകരിക്കുകയില്ലെന്നും ഇനാമു (هدية)കൾ മാത്രമേ സ്വീകരിക്കുകയുള്ളൂവെന്നും പ്രസിദ്ധമാണല്ലോ. ഈ കൽപന മുഖേന നിവൃത്തിയാകേണ്ടുന്ന കാര്യങ്ങൾ താമസം വിനാ നിവൃത്തിയായിട്ടുണ്ടെന്നും, അതുകൊണ്ട് ഈ കൽപനയിൽ താമസിയാതെ അയവുവരുത്തുകയുണ്ടായെന്നും അടുത്ത വചനത്തിൽനിന്ന് വ്യക്തമാകും.

ءَأَشْفَقْتُمْ أَن تُقَدِّمُوا۟ بَيْنَ يَدَىْ نَجْوَىٰكُمْ صَدَقَـٰتٍ ۚ

**﴾13﴿ നിങ്ങളുടെ രഹസ്യഭാഷണത്തിന് മുമ്പിൽ വല്ല ദാനധർമങ്ങളും സമർപ്പിക്കുന്നതിന് നിങ്ങൾ ഭയപ്പെട്ടുവോ?!**

فَإِذْ لَمْ تَفْعَلُواْ وَتَابَ ٱللَّهُ عَلَيْكُمْ فَأَقِيمُواْ ٱلصَّلَوٰةَ وَءَاتُواْ ٱلزَّكَوٰةَ وَأَطِيعُواْ ٱللَّهَ وَرَسُولَهُۥ ۚ وَٱللَّهُ خَبِيرٌۢ بِمَا تَعْمَلُونَ ﴿١٣﴾

**എന്നാൽ, നിങ്ങൾ (അത്) ചെയ്യാതിരിക്കുകയും, അല്ലാഹു നിങ്ങൾക്ക് മാപ്പ് നൽകുകയും ചെയ്തിരിക്കയാൽ, നിങ്ങൾ നമസ്ക്കാരം നിലനിറുത്തുകയും, സകാത്ത് കൊടുക്കുകയും, അല്ലാഹുവിനെയും അവന്റെ റസൂലിനെയും അനുസരിക്കുകയും ചെയ്തുകൊള്ളുവിൻ. നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി അല്ലാഹു സൂക്ഷ്മമായി അറിയുന്നവനാകുന്നു.**

---

﴾13﴿ ءَأَشْفَقْتُمْ നിങ്ങൾ ഭയപ്പെട്ടുവോ, നിങ്ങൾക്ക് ഭയമായോ أَن تُقَدِّمُواْ നിങ്ങൾ മുന്തിക്കു(സമർപ്പിക്കു)വാൻ بَيْنَ يَدَىْ نَجْوَىٰكُمْ നിങ്ങളുടെ സ്വകാര്യഭാഷണത്തിന് മുമ്പിൽ صَدَقَـٰتٍ വല്ല ദാനധർമങ്ങളും فَإِذْ لَمْ تَفْعَلُواْ എന്നാൽ നിങ്ങൾ ചെയ്യാതിരിക്കെ, ചെയ്തിട്ടില്ലാത്തതിനാൽ وَتَابَ ٱللَّهُ അല്ലാഹു മാപ്പാക്കുകയും (ചെയ്തിരിക്കെ) عَلَيْكُم നിങ്ങളോട് فَأَقِيمُواْ ٱلصَّلَوٰةَ എന്നി നിങ്ങൾ നമസ്കാരം നിലനിറുത്തുവിൻ وَءَاتُواْ ٱلزَّكَوٰةَ സക്കാത്ത് കൊടുക്കയും ചെയ്യുവിൻ وَأَطِيعُواْ ٱللَّهَ അല്ലാഹുവിനെ അനുസരിക്കുകയും ചെയ്യുവിൻ وَرَسُولَهُۥ അവന്റെ റസൂലിനെയും وَٱللَّهُ അല്ലാഹു خَبِيرٌۢ സൂക്ഷ്മമമായി അറിയുന്നവനാണ് بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി

---

ദാനധർമം സമർപ്പിക്കുവാൻ കഴിവില്ലാത്തവർക്ക് മുൻ ആയത്തിൽതന്നെ അല്ലാഹു ഒഴിവ് നൽകിയിട്ടുണ്ട്. കഴിവുള്ളവരെ സംബന്ധിച്ചിടത്തോളം അവർക്ക് നബി ﷺയുമായി സ്വകാര്യ സംസാരം നടത്തേണ്ടുന്ന ആവശ്യം നേരിടുമ്പോൾ മാത്രമേ ഈ പ്രത്യേക ദാനധർമത്തിന്റെ പ്രശ്നം ഉൽഭവിക്കുന്നുമുള്ളൂ. ഒരു പക്ഷേ, ചിലർ അത് തങ്ങൾക്ക് വിഷമകരമായതാണെന്നോ മറ്റോ ഭയപ്പെട്ട് അതിന് മുതിരാതെയും ഇരുന്നിരിക്കാം. الله أعلم ഏതായാലും ഇങ്ങനെ ഒരു ദാനധർമം സമർപ്പിച്ചുകൊണ്ട് നബി ﷺയുടെ അടുക്കൽ സ്വകാര്യസംഭാഷണത്തിന് ആരും തയ്യാറായി വരികയുണ്ടായില്ല. അങ്ങനെ, നബി ﷺയുമായുള്ള സ്വകാര്യ സംഭാഷണത്തിന്റെ ആധിക്യം നിലച്ച് തിരുമേനിക്ക് സ്വൈര്യം കിട്ടി. അതിനാൽ അല്ലാഹു ഈ കല്പനയിൽ നിന്ന് സത്യവിശ്വാസികൾക്ക്

ഈ വചനം മുഖേന ഒഴിവ് നൽകുകയാണ് ചെയ്തത്. നമസ്കാരം, സക്കാത്ത് മുതലായ നിർബന്ധകടമകൾ നിറവേറ്റുവാനും, അല്ലാഹുവിനെയും റസൂലിനെയും അനുസരിക്കുവാനും പ്രത്യേകം ഓർമിപ്പിക്കുകയും ചെയ്തു. അലി (റ) മാത്രം ഈ കൽപന പിൻവലിക്കുന്നതിന് മുമ്പ് ഒരിക്കൽ ഒരു സംഖ്യ ധർമമായി സമർപ്പിച്ചുകൊണ്ട് സ്വകാര്യ സംഭാഷണം നടത്തുകയുണ്ടായിട്ടുണ്ടെന്നും ചില നിവേദനങ്ങളിൽ കാണുന്നുണ്ട്. അല്ലാഹുവിനറിയാം.

## വിഭാഗം- 3

أَلَمْ تَرَ إِلَى ٱلَّذِينَ تَوَلَّوْا۟ قَوْمًا غَضِبَ ٱللَّهُ عَلَيْهِم مَّا هُم مِّنكُمْ وَلَا مِنْهُمْ وَيَحْلِفُونَ عَلَى ٱلْكَذِبِ وَهُمْ يَعْلَمُونَ ﴿١٤﴾

**﴾14﴿ (നബിയേ) നീ നോക്കിക്കാണുന്നില്ലേ, അല്ലാഹു കോപിച്ചിട്ടുള്ളതായ ഒരു ജനതയോട് മൈത്രീബന്ധം സ്ഥാപിച്ചവരെ?! അവർ [ആ ജനത] നിങ്ങളിൽപെട്ടവരല്ല, അവരിൽ പെട്ടവരുമല്ല; അറിഞ്ഞുകൊണ്ട്(തന്നെ) അവർ വ്യാജത്തിന്റെപേരിൽ ശപഥം ചെയ്യുകയും ചെയ്യുന്നു.**

أَعَدَّ ٱللَّهُ لَهُمْ عَذَابًا شَدِيدًا ۖ إِنَّهُمْ سَآءَ مَا كَانُوا۟ يَعْمَلُونَ ﴿١٥﴾

**﴾15﴿ അല്ലാഹു അവർക്ക് കഠിനമായ ശിക്ഷ ഒരുക്കിവെച്ചിരിക്കുന്നു. (കാരണം) നിശ്ചയമായും, അവർ പ്രവർത്തിച്ചുകൊണ്ടിരുന്നത് എത്രയോ ദുഷിച്ചതാണ്.**

ٱتَّخَذُوٓا۟ أَيْمَـٰنَهُمْ جُنَّةً فَصَدُّوا۟ عَن سَبِيلِ ٱللَّهِ فَلَهُمْ عَذَابٌ مُّهِينٌ ﴿١٦﴾

**﴾16﴿ തങ്ങളുടെ സത്യങ്ങളെ അവർ ഒരു തടവാക്കിത്തീർത്തു; അങ്ങനെ, അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് അവർ (ജനങ്ങളെ) തടഞ്ഞു. അതിനാൽ, അവർക്ക് അപമാനകരമായ ശിക്ഷയുണ്ട്.**

---

﴾14﴿ أَلَمْ تَرَ നീ കണ്ടില്ലേ ( നോക്കുന്നില്ലേ) إِلَى ٱلَّذِينَ تَوَلَّوْا۟ യാതൊരു കൂട്ടരേരിലേക്ക്, മൈത്രീബന്ധം സ്ഥാപിച്ചവരിലേക്ക് قَوْمًا ഒരു ജനതയോട്, ജനതയെ غَضِبَ ٱللَّهُ അല്ലാഹു കോപിച്ചിരിക്കുന്നു عَلَيْهِم അവരോട്, അവരുടെ മേൽ مَّا هُم അവരല്ല مِّنكُم നി

ങ്ങളിൽപെട്ട مِّنْهُمْ وَلَا അവരിൽ പെട്ടവരുമല്ല وَيَحْلِفُونَ അവർ ശപഥം ( സത്യം ) ചെയ്യു ന്നു عَلَى ٱلْكَذِبِ വ്യാജ(അസത്യ)ത്തിന്റെ മേൽ وَهُمْ അവർ , അവരോ يَعْلَمُونَ അറിഞ്ഞു കൊണ്ട്, അറിയുന്നു താനും ﴾15﴿ أَعَدَّ ٱللَّهُ അല്ലാഹു ഒരുക്കിയിരിക്കുന്നു لَهُمْ അവർക്ക് عَذَابًا شَدِيدًا കഠിനശിക്ഷ إِنَّهُمْ നിശ്ചയമായും അവർ سَآءَ വളരെ (എത്രയോ) ദുഷിച്ചത് ( ചീത്ത , മോശം ) كَانُوا۟ അവർ ആയിരുന്നത് يَعْمَلُونَ പ്രവർത്തിക്കും ﴾16﴿ ٱتَّخَذُوٓا۟ അവർ ആക്കി ,ആക്കിത്തീർത്തു أَيْمَـٰنَهُمْ അവരുടെ സത്യങ്ങളെ, ആണകളെ جُنَّةً ഒരു മറവ് ( തടവ്, പരിച) فَصَدُّوا۟ അങ്ങനെ അവർ തടഞ്ഞു عَن سَبِيلِ ٱللَّهِ അല്ലാഹുവിന്റെ മാർഗ ത്തിൽ നിന്ന് فَلَهُمْ അതിനാൽ അവർക്കുണ്ട് عَذَابٌ مُّهِينٌ അപമാനകരമായ(നിന്ദിക്കുന്ന) ശിക്ഷ

---

കപടവിശ്വാസികളെ- മുനാഫിക്വുകളെ- ക്കുറിച്ചാണ് ഈ വചനങ്ങളിൽ പ്രസ്താ വിക്കുന്നത്. അല്ലാഹുവിന്റെ ശാപകോപത്തിന് പാത്രമായ യഹൂദരുമായി അവർ കൂട്ടുകെട്ടും സ്നേഹബന്ധവും പുലർത്തിപ്പോരുകയും, മുസ്ലിംകൾക്കെതിരായ ഗൂഢാലോചനയിൽ അവരെ സഹായിക്കയും ചെയ്യും. മുസ്ലിംകളോടുള്ള വിദ്വേ ഷമല്ലാതെ ഇരുകൂട്ടരെയും തമ്മിൽ യോജിപ്പിക്കുന്ന മറ്റ് ബന്ധങ്ങളൊന്നുമില്ല. അവർ യഹൂദികളുടെ കൂട്ടത്തിൽപെട്ടവരാണോ? അല്ല. എന്നാൽ മുസ്ലിംകളാണോ? അതു മല്ല. ചുരുക്കത്തിൽ, അല്ലാഹു മറ്റൊരു സ്ഥലത്ത് പറഞ്ഞതുപോലെ, അങ്ങോട്ടുമി ങ്ങോട്ടുമല്ലാതെ ആടിക്കളിച്ചുകൊണ്ടിരിക്കുകയാണവർ. ( مذبذبين ذلك لا الى هؤلاء ولا إلى هؤلاء) തങ്ങൾ സത്യവിശ്വാസം സ്വീകരിച്ചവരാണെന്നും, ഇസ്ലാമിന്റെ ഗുണകാം ക്ഷികളാണെന്നും അവർ ആവർത്തിച്ചു ശപഥം ചെയ്തുകൊണ്ടിരിക്കും. തങ്ങളുടെ യഥാർത്ഥനില വെളിച്ചത്താകാതിരിക്കുന്നതിലുള്ള ഒരു മറവായി അവർ ആ കള്ളസത്യങ്ങളെ ഉപയോഗപ്പെടുത്തുന്നു. മാത്രമല്ല, വാസ്തവമറിയാത്ത ശുദ്ധാത്മാ ക്കളായ മുസ്ലിംകൾ അതുകേട്ട് വഞ്ചിതരാവുകയും ചെയ്യും. ഈ കപടൻമാർക്കുള്ള കനത്ത ശിക്ഷയെക്കുറിച്ച് അല്ലാഹു ശക്തിയായി താക്കീത് ചെയ്തിരിക്കുന്നു. അല്ലാഹു തുടരുന്നു:-

لَّن تُغْنِىَ عَنْهُمْ أَمْوَٰلُهُمْ وَلَآ أَوْلَـٰدُهُم مِّنَ ٱللَّهِ شَيْـًٔا ۚ أُو۟لَـٰٓئِكَ أَصْحَـٰبُ ٱلنَّارِ ۖ هُمْ فِيهَا خَـٰلِدُونَ ﴿١٧﴾

**﴾17﴿ അവരുടെ സ്വത്തുക്കളാക ട്ടെ, അവരുടെ സന്താനങ്ങളാകട്ടെ, അവർക്ക് അല്ലാഹുവിങ്കൽനിന്നു( ണ്ടാകുന്ന) യാതൊന്നും പരിഹരി ക്കുന്നതേയല്ല. അക്കൂട്ടർ, നരക ത്തിന്റെ ആൾക്കാരാകുന്നു; അവര തിൽ നിത്യവാസികളായിരിക്കും**

يَوْمَ يَبْعَثُهُمُ ٱللَّهُ جَمِيعًا فَيَحْلِفُونَ لَهُۥ كَمَا يَحْلِفُونَ لَكُمْ ۖ وَيَحْسَبُونَ أَنَّهُمْ عَلَىٰ شَىْءٍ ۚ أَلَآ إِنَّهُمْ هُمُ ٱلْكَـٰذِبُونَ ﴿١٨﴾

**﴾18﴿ അവരെ മുഴുവനും അല്ലാഹു എഴുന്നേൽപിക്കുന്ന [പുനരുജ്ജീവിപ്പിക്കുന്ന] ദിവസം, അപ്പോൾ, നിങ്ങളോട് ശപഥം ചെയ്യുന്നതുപോലെ അവനോടും അവർ ശപഥം ചെയ്യുന്നതാണ് തങ്ങൾ ഒരു കാര്യത്തിലാണെന്ന് അവർ വിചാരിക്കുകയും ചെയ്യും. അല്ലാ (-അറിഞ്ഞേക്കുക:) നിശ്ചയമായും അവർ തന്നെ കളവ് പറയുന്നവർ.**

---

﴾17﴿ لَّن تُغْنِىَ ധന്യമാക്കുക (പരിഹസിക്കുക- ഉപകരിക്കുക- തടയുക- ഐശ്വര്യമാക്കുക) ഇല്ലതന്നെ عَنْهُمْ അവർക്ക്, അവരിൽനിന്ന് أَمْوَٰلُهُمْ അവരുടെ സ്വത്തുക്കൾ وَلَآ أَوْلَـٰدُهُم അവരുടെ സന്താനങ്ങളും (മക്കളും) ഇല്ല مِّنَ ٱللَّهِ അല്ലാഹുവിങ്കൽ നിന്ന് شَيْـًٔا ഒട്ടും, ഒന്നിനെയും, യാതൊന്നും أُو۟لَـٰٓئِكَ അക്കൂട്ടർ أَصْحَـٰبُ ٱلنَّارِ നരകക്കാരാകുന്നു هُمْ فِيهَا അവർ അതിൽ خَـٰلِدُونَ നിത്യവാസികളാണ്, ശാശ്വതൻമാരാണ് ﴾18﴿ يَوْمَ يَبْعَثُهُمُ അവരെ എഴുന്നേൽപിക്കുന്ന ദിവസം ٱللَّهُ അല്ലാഹു جَمِيعًا മുഴുവനും, എല്ലാവരെയും فَيَحْلِفُونَ അപ്പോൾ അവർ ശപഥം (സത്യം) ചെയ്യും لَهُۥ അവനോട് كَمَا يَحْلِفُونَ അവർ ശപഥം ചെയ്യുന്നപോലെ لَكُمْ നിങ്ങളോട് وَيَحْسَبُونَ അവർ കണക്കാക്കുക (വിചാരിക്കുക)യും ചെയ്യും أَنَّهُمْ നിശ്ചയമായും അവർ (ആകുന്നു) എന്ന് عَلَىٰ شَىْءٍ ഒരു കാര്യത്തിൽ, ഏതെങ്കിലും ഒന്നിൽ أَلَآ അല്ലാ(അറിയുക) إِنَّهُمْ هُمُ നിശ്ചയമായും അവർ തന്നെ ٱلْكَـٰذِبُونَ വ്യാജം പറയുന്നവർ, അസത്യവാദികൾ

---

തങ്ങൾ സത്യവിശ്വാസികളാണെന്നും മറ്റും ഇഹത്തിൽവെച്ച് അവർ കള്ളസത്യം ചെയ്തു പറഞ്ഞിരുന്നത് പോലെ, പരലോകത്ത് അല്ലാഹുവിന്റെ മുമ്പിലും അവർ കള്ളസത്യം ചെയ്തേക്കും. പരലോകത്തുവെച്ച് മുശ്‌രിക്കുകളും അങ്ങനെ കള്ളസത്യം ചെയ്യുമെന്ന് (6: 23 ൽ) അല്ലാഹു പ്രസ്താവിച്ചു കാണാം. ഇഹത്തിൽവെച്ച് തങ്ങളുടെ കള്ളസത്യം മുഖേന ചില കാര്യങ്ങളെല്ലാം സാധിക്കുവാൻ അവർക്ക് കഴിഞ്ഞിരുന്നതുപോലെ, അവിടെവെച്ചും ആ സത്യം അവർക്ക് വല്ല കാര്യവും നേടിക്കൊടുക്കുമെന്നായിരിക്കും അവരുടെ വിചാരം. പക്ഷേ, അതുണ്ടോ സാധിക്കുന്നു?! അവർ തനിവ്യാജവാദികളാണെന്ന വസ്തുത സ്ഥാപിക്കപ്പെട്ടു കഴിഞ്ഞിരിക്കയാണല്ലോ.

ٱسْتَحْوَذَ عَلَيْهِمُ ٱلشَّيْطَٰنُ فَأَنسَىٰهُمْ ذِكْرَ ٱللَّهِ ۚ أُو۟لَٰٓئِكَ حِزْبُ ٱلشَّيْطَٰنِ ۚ أَلَآ إِنَّ حِزْبَ ٱلشَّيْطَٰنِ هُمُ ٱلْخَٰسِرُونَ ﴿١٩﴾

《19》 പിശാച് അവരെ ജയിച്ചടക്കി വെച്ചിരിക്കയാണ്. അങ്ങനെ, അല്ലാഹുവിന്റെ ഓർമ അവരെ അവൻ മറപ്പിച്ചു കളഞ്ഞിരിക്കുന്നു.

അക്കൂട്ടർ പിശാചിന്റെ കക്ഷിയത്രെ. അല്ലാ (-അറിഞ്ഞേക്കുക)! നിശ്ചയമായും പിശാചിന്റെ കക്ഷി തന്നെയാണ് നഷ്ടക്കാർ.

إِنَّ ٱلَّذِينَ يُحَآدُّونَ ٱللَّهَ وَرَسُولَهُۥٓ أُو۟لَٰٓئِكَ فِى ٱلْأَذَلِّينَ ﴿٢٠﴾

《20》 നിശ്ചയമായും, അല്ലാഹുവിനോടും, അവന്റെ റസൂലിനോടും മൽസരം നടത്തുന്നവർ, അവർ ഏറ്റവും നിന്ദ്യൻമാരുടെ കൂട്ടത്തിലായിരിക്കും.

كَتَبَ ٱللَّهُ لَأَغْلِبَنَّ أَنَا۠ وَرُسُلِىٓ ۚ إِنَّ ٱللَّهَ قَوِىٌّ عَزِيزٌ ﴿٢١﴾

《21》 അല്ലാഹു രേഖപ്പെടുത്തി വെച്ചിരിക്കുന്നു, നിശ്ചയമായും ഞാനും എന്റെ റസൂലുകളും തന്നെ വിജയം നേടും എന്ന്. നിശ്ചയമായും, അല്ലാഹു, ശക്തനും പ്രതാപശാലിയുമാകുന്നു.

---

《19》 ٱسْتَحْوَذَ عَلَيْهِمُ അവരിൽ അധികാരം നടത്തി, ജയിച്ചടക്കിവെച്ചു ٱلشَّيْطَٰنُ പിശാച് فَأَنسَىٰهُمْ എന്നിട്ടവൻ അവരെ മറപ്പിച്ചു, വിസ്മരിപ്പിച്ചു ذِكْرَ ٱللَّهِ അല്ലാഹുവിന്റെ ഓർമ, സ്മരണ أُو۟لَٰٓئِكَ അക്കൂട്ടർ حِزْبُ ٱلشَّيْطَٰنِ പിശാചിന്റെ കക്ഷിയാണ്, സംഘമാണ് أَلَآ അല്ലാ (അറിഞ്ഞേക്കുക) إِنَّ حِزْبَ ٱلشَّيْطَٰنِ നിശ്ചയമായും പിശാചിന്റെ കക്ഷി هُمُ ٱلْخَٰسِرُونَ അവർ തന്നെയാണ് നഷ്ടപ്പെട്ടവർ 《20》 إِنَّ ٱلَّذِينَ നിശ്ചയമായും യാതൊരു കൂട്ടർ يُحَآدُّونَ ٱللَّهَ അല്ലാഹുവിനോട് (കക്ഷി) മത്സരം നടത്തുന്ന وَرَسُولَهُۥ അവന്റെ റസൂലിനോടും أُو۟لَٰٓئِكَ അക്കൂട്ടർ فِى ٱلْأَذَلِّينَ ഏറ്റം നിസ്സാര (നിന്ദ്യ)മായവരിലായിരിക്കും 《21》 كَتَبَ ٱللَّهُ അല്ലാഹു എഴുതി (രേഖപ്പെടുത്തി) വെച്ചിരിക്കുന്നു لَأَغْلِبَنَّ നിശ്ചയമായും ഞാൻ ജയിക്കും أَنَا۠ ഞാൻ തന്നെ وَرُسُلِى

എന്റെ റസൂലുകളും إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു قَوِىٌّ ശക്തനാണ്, ഊക്ക നാണ് عَزِيزٌ പ്രതാപശാലിയാണ്

---

ഞാനും എന്റെ റസൂലുകളും തന്നെയാണ് വിജയിക്കുക എന്ന കാര്യം അല്ലാഹു മുമ്പേ നിശ്ചയിച്ചു രേഖപ്പെടുത്തി വെച്ചതാണ്. അതിൽ മാറ്റമില്ല എന്ന് സാരം. സൂ: സ്വാഫ്ഫാത്ത് 171 – 173 ഉം വിവരണവും നോക്കുക. പിശാചിന്റെ കക്ഷിയെക്കുറിച്ച് പ്രസ്താവിച്ചശേഷം, അല്ലാഹുവിന്റെ കക്ഷിയുടെ സ്വഭാവവും നേട്ടങ്ങളും വിവരിക്കുന്നു:-

لَّا تَجِدُ قَوْمًا يُؤْمِنُونَ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ يُوَآدُّونَ مَنْ حَآدَّ ٱللَّهَ وَرَسُولَهُۥ وَلَوْ كَانُوٓا۟ ءَابَآءَهُمْ أَوْ أَبْنَآءَهُمْ أَوْ إِخْوَٰنَهُمْ أَوْ عَشِيرَتَهُمْ

**﴾22﴿ അല്ലാഹുവിലും, അന്ത്യദിനത്തിലും വിശ്വസിക്കുന്ന ഒരു ജനത, അല്ലാഹുവിനോടും അവന്റെ റസൂലിനോടും മൽസരം കാണിക്കുന്നവരുമായി സ്നേഹ ബന്ധം പുലർത്തുന്നതായി നീ കണ്ടെത്തുകയില്ല; അവർ തങ്ങ ളുടെ പിതാക്കളോ പുത്രൻമാരോ, സഹോദരങ്ങളോ, ബന്ധുകുടും ബമോ ആയിരുന്നാലും ശരി.**

أُو۟لَـٰٓئِكَ كَتَبَ فِى قُلُوبِهِمُ ٱلْإِيمَـٰنَ وَأَيَّدَهُم بِرُوحٍ مِّنْهُ

**(അങ്ങനെയുള്ള) അക്കൂട്ട രുടെ ഹൃദയങ്ങളിൽ അവൻ സത്യ വിശ്വാസം രേഖപ്പെടുത്തിവെച്ചിരി ക്കുന്നു; അവന്റെ പക്കൽനിന്നുള്ള ഒരു ആത്മാവുകൊണ്ട് അവൻ അവരെ ബലപ്പെടുത്തുകയും ചെയ്തിരിക്കുന്നു.**

وَيُدْخِلُهُمْ جَنَّـٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ خَـٰلِدِينَ فِيهَا

**താഴ്ഭാഗത്തിലൂടെ അരുവി കൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗ ങ്ങളിൽ -അതിൽ നിത്യവാസിക ളായ നിലയിൽ- അവൻ അവരെ പ്രവേശിപ്പിക്കുകയും ചെയ്യും.**

رَضِىَ ٱللَّهُ عَنْهُمْ وَرَضُوا۟ عَنْهُ ۚ

**അല്ലാഹു അവരെക്കുറിച്ച് തൃപ്തി പ്പെട്ടിരിക്കുന്നു; അവർ അവനെക്കു റിച്ചും തൃപ്തിപ്പെട്ടിരിക്കുന്നു.**

أُوْلَـٰٓئِكَ حِزۡبُ ٱللَّهِۚ أَلَآ إِنَّ حِزۡبَ ٱللَّهِ هُمُ ٱلۡمُفۡلِحُونَ ﴿٢٢﴾

**അക്കൂട്ടർ, അല്ലാഹുവിന്റെ കക്ഷിയത്രെ. അല്ലാ(-അറിഞ്ഞേക്കുക;) നിശ്ചയമായും അല്ലാഹുവിന്റെ കക്ഷിതന്നെയാണ് വിജയികൾ.**

﴾22﴿ لَّا تَجِدُ നീ കണ്ടെത്തുകയില്ല قَوۡمًا ഒരു ജനതയെ يُؤۡمِنُونَ വിശ്വസിക്കുന്ന بِٱللَّهِ അല്ലാഹുവിൽ وَٱلۡيَوۡمِ ٱلۡأٓخِرِ അന്ത്യനാളിലും يُوَآدُّونَ അവർ സ്നേഹബന്ധം (താൽപര്യം) പുലർത്തുന്ന (കാണിക്കുന്ന)തായി مَنۡ حَآدَّ മൽസരം കാണിക്കുന്നവരുമായി ٱللَّهَ وَرَسُولَهُۥ അല്ലാഹുവിനോടും അവന്റെ റസൂലിനോടും وَلَوۡ كَانُوٓاْ അവർ ആയിരുന്നാലും ءَابَآءَهُمۡ തങ്ങളുടെ പിതാക്കൾ أَوۡ أَبۡنَآءَهُمۡ അല്ലെങ്കിൽ തങ്ങളുടെ പുത്രൻമാർ أَوۡ إِخۡوَٰنَهُمۡ അല്ലെങ്കിൽ തങ്ങളുടെ സഹോദരൻമാർ أَوۡ عَشِيرَتَهُمۡ അല്ലെങ്കിൽ തങ്ങളുടെ ബന്ധു (കുടുംബം) أُوْلَـٰٓئِكَ അക്കൂട്ടർ كَتَبَ അവൻ രേഖപ്പെടുത്തിയിരിക്കുന്നു فِي قُلُوبِهِمُ അവരുടെ ഹൃദയങ്ങളിൽ ٱلۡإِيمَٰنَ സത്യവിശ്വാസം وَأَيَّدَهُم അവരെ ബലപ്പെടുത്തുകയും ചെയ്തിരിക്കുന്നു بِرُوحٖ ഒരു ആത്മാവ് (ജീവൻ) കൊണ്ട് مِّنۡهُۖ അവന്റെ പക്കൽനിന്നുള്ള وَيُدۡخِلُهُمۡ അവൻ അവരെ പ്രവേശിപ്പിക്കയും ചെയ്യും جَنَّٰتٖ ചില സ്വർഗങ്ങളിൽ تَجۡرِي مِن تَحۡتِهَا അതിന്റെ അടിയിൽകൂടി ഒഴുകുന്ന ٱلۡأَنۡهَٰرُ അരുവികൾ خَٰلِدِينَ فِيهَاۚ അതിൽ നിത്യവാസികളായ നിലയിൽ رَضِيَ ٱللَّهُ അല്ലാഹു തൃപ്തി (പൊരുത്ത)പ്പെട്ടിരിക്കുന്നു عَنۡهُمۡ അവരെപ്പറ്റി وَرَضُواْ അവരും തൃപ്തിപ്പെട്ടു عَنۡهُۚ അവനെപ്പറ്റി أُوْلَـٰٓئِكَ അക്കൂട്ടർ حِزۡبُ ٱللَّهِ അല്ലാഹുവിന്റെ കക്ഷിയാണ് أَلَآ അല്ലാ (അറിഞ്ഞേക്കുക) إِنَّ നിശ്ചയമായും حِزۡبَ ٱللَّهِ അല്ലാഹുവിന്റെ കക്ഷി هُمُ അവർ തന്നെ ٱلۡمُفۡلِحُونَ വിജയികൾ

അല്ലാഹുവിന്റെയും റസൂലിന്റെയും എതിർകക്ഷികളും, ശത്രുക്കളുമായി നിലക്കൊള്ളുന്നവരോട്- അവർ എത്ര അടുത്ത ബന്ധുക്കളായിരുന്നാലും ശരി- സ്നേഹബന്ധം പുലർത്തുവാൻ യഥാർത്ഥ സത്യവിശ്വാസികളായ ആളുകൾക്ക് സാധ്യമല്ല. ഇങ്ങനെയുള്ള വിശ്വാസികളുടെ വിശ്വാസമായിരിക്കും ഹൃദയത്തിൽ വേരുറച്ച അചഞ്ചലമായ വിശ്വാസം. അവർക്ക് അല്ലാഹുവിങ്കൽനിന്ന് ഒരു പ്രത്യേക ചൈതന്യവും ആത്മീയശക്തിയും ലഭിക്കുന്നതുമാകുന്നു. കപടവിശ്വാസികളെപ്പോലെ ഇവരുടെ വിശ്വാസം ഒരിക്കലും ആടിക്കളിക്കുകയോ, അന്യർക്ക് വഴങ്ങിക്കൊടുക്കുകയോ ചെയ്യുന്നതല്ല. പരീക്ഷണഘട്ടങ്ങളിൽ അത് പതറിപ്പോകുന്നതുമല്ല. അല്ലാഹുവിന്റെ കക്ഷിയുടെയും, പിശാചിന്റെ കക്ഷിയുടെയും വിശ്വാസങ്ങൾ തമ്മിലുള്ള വ്യത്യാസമാണത്.

നബി തിരുമേനി ﷺ യെക്കുറിച്ച് പഴിവാക്കുകൾ പറയുന്നതുകേട്ട് സഹി ക്കവയ്യാതെ ഒരിക്കൽ അബൂബക്ർ (റ) തന്റെ പിതാവായ അബൂക്വുഹാഫഃ (റ)യെ തട്ടിതള്ളുകയും അദ്ദേഹം മറിഞ്ഞുവീഴുകയും ഉണ്ടായി. അന്ന് അബൂക്വുഹാഫഃ (റ) വിശ്വസിച്ചിട്ടുണ്ടായിരുന്നില്ല. ബദ്ർ യുദ്ധത്തിൽ താനുമായി ഏറ്റുമുട്ടിയ സ്വപി താവിനെ അബൂഉബൈദഃ (റ) കൊലപ്പെടുത്തുകയുണ്ടായി. ഇതെല്ലാം അവരുടെ ഹൃദയത്തിൽ കുടികൊണ്ടിരുന്ന വിശ്വാസശക്തിയുടെ ബഹിർഗമനമത്രെ. ബദ്ർ യുദ്ധത്തിൽ ചിറപിടിക്കപ്പെട്ടവരിൽ എന്ത് നടപടിയാണ് എടുക്കേണ്ടതെന്ന് നബി ﷺ സ്വഹാബികളുമായി ആലോചന നടത്തിയപ്പോൾ, അവരെ നിർദ്ദയം കൊല്ല ണമെന്നായിരുന്നു ഉമർ (റ) അഭിപ്രായപ്പെട്ടത്. ഇതും അദ്ദേഹത്തിന്റെ അടിയു റച്ച സത്യവിശ്വാസത്തിന്റെ വികാരമായിരുന്നു. മാതാപിതാക്കൾ അവിശ്വാസിക ളായിരുന്നാൽ പോലും അവരോട് നല്ലനിലക്ക് സഹവസിക്കണമെന്നും, ശത്രുപ ക്ഷത്തുള്ളവരോട് നല്ല നിലയിൽ വർത്തിക്കണമെന്നും അല്ലാഹുവും റസൂലും ആവർത്തിച്ചു പറഞ്ഞിട്ടുള്ളതാണ്. ഇതും മേൽകണ്ടതുപോലുള്ള സംഭവങ്ങളും പരസ്പര വിരുദ്ധമല്ല, രണ്ടിന്റെയും സ്ഥാനം വ്യത്യസ്തമാണെന്ന് മാത്രം. അടുത്ത രണ്ടാമത്തെ അദ്ധ്യായമായ സൂ: മുംതഹനഃയിൽ ഇത് സംബന്ധിച്ച് കൂടുതൽ വിവരം കാണാവുന്നതാണ്. ان شاء الله

'അല്ലാഹു അവരെക്കുറിച്ചും, അവർ അല്ലാഹുവിനെക്കുറിച്ചും തൃപ്തി പ്പെട്ടിരിക്കുന്നു' എന്ന് പറഞ്ഞതിന്റെ താല്പര്യം ഇതാണ്: നിഷ്കളങ്കവും, അജ യ്യവുമായ അവരുടെ വിശ്വാസശക്തിയും, തദടിസ്ഥാനത്തിലുള്ള അവരുടെ ജീവി തക്രമവും അല്ലാഹുവിന്റെ തൃപ്തിക്ക് അവരെ പാത്രമാക്കിയിരിക്കുന്നു. അല്ലാ ഹുവിന്റെ വിധി വിലക്കുകളുടെ കാര്യത്തിലും, അവർക്ക് അല്ലാഹുവിൽനിന്ന് ലഭിക്കുന്ന വമ്പിച്ച പ്രതിഫലങ്ങളിലും അവരും തികച്ചും സംതൃപ്തരായിരിക്കും. والله أعلم

سورة الحشر

# 59. സൂറത്തുൽ ഹശ്ർ

മദീനഃയിൽ അവതരിച്ചത് – വചനങ്ങൾ 24 – വിഭാഗം (റുകൂഉ്) 3

'അൽഹശ്ർ'(തുരത്തിവിടൽ അഥവാ നാടുകടത്തൽ) എന്ന പേരിൽ അറിയപ്പെടുന്ന ഈ അദ്ധ്യായത്തിലെ പ്രധാനവിഷയം 'ബനൂനദ്വീർ'എന്ന യഹൂദി ഗോത്രവും, അവരെ മദീനഃയിൽനിന്ന് നാടുകടത്തിവിട്ട സംഭവവുമാകുന്നു. അതുകൊണ്ട്– ഇമാം ബുഖാരീ (റ) രേഖപ്പെടുത്തിയതുപോലെ– ഈ സൂറത്തിന്–'സൂറത്തുന്നദ്വീർ' എന്നും ഇബ്നു അബ്ബാസ് (റ) പേര് പറഞ്ഞിരിക്കുന്നു.

മദീനാപരിസരങ്ങളിൽ വസിച്ചിരുന്ന രണ്ട് യഹൂദി ഗോത്രങ്ങളായിരുന്നു 'ക്വുറൈദ്വഃ'യും'നദ്വീറും'.ഇ ൗ രണ്ട് ഗോത്രങ്ങളുമായും നബിﷺ സമാധാന സഖ്യം സ്ഥാപിച്ചിരുന്നു. പക്ഷേ, വിശ്വാസവഞ്ചനയും, ചതിയും അവരുടെ പ്രകൃതിയായി മാറിയിരുന്നു. ഖൻദക്വ് യുദ്ധത്തിൽ മുസ്‌ലിംകൾക്കെതിരിൽ ക്വുറൈദ്വഃ ഗോത്രം ക്വുറൈശികളെ സഹായിച്ചു. അതിനെത്തുടർന്ന് നബിﷺഅവരുടെ നേർക്ക് പടയെടുക്കുകയുണ്ടായി. ഈ വിവരം സൂ: അഹ്സാബിൽ വിവരിക്കപ്പെട്ടിട്ടുണ്ടല്ലോ. നദ്വീർ ഗോത്രവും ഉടമ്പടിക്കെതിരായ പല വഞ്ചനകളും നടത്തി. അവരുടെ ഒരു നേതാവായിരുന്ന കഅ്ബുബ്നുൽ അശ്റഫ് (**كعب بن الأشرف**) ഒരു കവിയായിരുന്നു. അവൻ നബിﷺയെയും സത്യവിശ്വാസികളെയും പഴിച്ചുകൊണ്ട് കവിതകൾ രചിച്ചു പ്രചരിപ്പിക്കുകയും, അവർക്കെതിരായി ക്വുറൈശികളെ ഇളക്കി വിടുകയും ചെയ്തിരുന്നു. കഅ്ബിനെക്കൊണ്ട് പൊറുതിമുട്ടിയപ്പോൾ, നബിﷺ അവനെ ഉപായത്തിൽ കൊലപ്പെടുത്തുവാൻ ഏർപ്പാട് ചെയ്കയുണ്ടായി.

ഒരിക്കൽ നബി തിരുമേനിﷺയും ചില സ്വഹാബികളും കൂടി അവരുടെ വാസസ്ഥലത്ത് ചെന്നിരുന്ന അവസരത്തിൽ, ഒരു കെട്ടിടത്തിന്റെ മുകളിൽ വമ്പിച്ച ഒരു പാറക്കല്ലുമായി കാത്തിരുന്നു നബിﷺ താഴെ നടന്നുപോ

കുന്ന തക്കംനോക്കി തലയ്ക്കിടുവാൻ അവർ ഗൂഢമായി ശട്ടംകെട്ടി. അല്ലാഹു തിരുമേനിക്ക് ഈ വിവരം വഹ്‌യ് മൂലം അറിയിച്ചു. നബി തിരുമേനിﷺ അവരുടെ ചതിയിൽപെടാതെ രക്ഷപ്പെട്ടു. അനന്തരം തിരുമേനി ഒരു സൈന്യം തയ്യാറാക്കി. നദ്വീർ ഗോത്രത്തോട് മദീനഃ വിട്ടു പോയിക്കൊള്ളണമെന്ന് ആൾ മുഖേന അറിയിച്ചു. 'അതിനെക്കാൾ ഭേദം മരിക്കുകയാണ്' എന്നായിരുന്നു അവരുടെ മറുപടി. കപടവിശ്വാസികളുടെ നേതാവായിരുന്ന അബ്ദുല്ലാഹിബ്നു ഉബയ്യും അവന്റെ അനുയായികളും അവസരം പാഴാക്കിയില്ല. അവർ യഹൂദികളെ സമീപിച്ചു യുദ്ധത്തിന് പ്രേരിപ്പിച്ചു. 'നാടുവിട്ട് ഒരിക്കലും പോകരുത്; വേണ്ടിവന്നാൽ ഞങ്ങളും നിങ്ങളുടെകൂടെ പോന്നുകൊള്ളാം; മുസ്‌ലിംകൾക്കെതിരിൽ യുദ്ധം ചെയ്തു ഞങ്ങൾ നിങ്ങളെ സഹായിക്കും' എന്നെല്ലാം അവർ തട്ടിവിട്ടു. അങ്ങനെ യഹൂദികൾ തങ്ങളുടെ ശക്തമായ കോട്ടകൾക്കുള്ളിൽ അടച്ചിരുന്നു. നബിﷺയും സൈന്യവും ഇരുപത്തൊന്ന് ദിവസം കോട്ട ഉപരോധം ചെയ്തു. കോട്ടയിൽനിന്ന് വെളിക്കുവരുവാൻ അവരെ നിർബന്ധിതരാക്കുമാറ് കോട്ടക്ക് വെളിയിലുണ്ടായിരുന്ന അവരുടെ കുറെ ഈത്തപ്പനകൾ മുസ്‌ലിംകൾ മുറിച്ചുവീഴ്ത്തി. കപടവിശ്വാസികളുടെ ഭാഗത്തുനിന്ന് യാതൊരു സഹായവും അവർക്ക് ലഭിച്ചതുമില്ല. എല്ലാംകൂടി യഹൂദികൾക്ക് അല്ലാഹു ഭീതി ഉളവാക്കി. ഒടുക്കം അവർ സന്ധിക്കപേക്ഷിച്ചു. തിരുമേനി ആ അപേക്ഷ നിരസിക്കുകയും നാടുവിടുക തന്നെ വേണമെന്ന് നിർബന്ധിക്കുകയും ചെയ്തു.

ഓരോ മുമ്മൂന്ന് വീട്ടുകാർക്കും ഒരു ഒട്ടകപ്പുറത്ത് കൊണ്ടുപോകാവുന്ന വീട്ടുസാധനങ്ങൾ സഹിതം, യാതൊരു യുദ്ധസാമഗ്രികളും കൂടാതെ കടന്നുപോകണമെന്നായിരുന്നു നബിﷺയുടെ കൽപന. അങ്ങനെ കഴിയുന്നത്ര സാധനങ്ങൾ കൂടെ എടുത്തുകൊണ്ടും, മുസ്‌ലിംകൾക്ക് ലഭിക്കാതിരിക്കുവാനായി കഴിയുന്നിടത്തോളം സാധനങ്ങൾ സ്വന്തം കൈകളാൽ നശിപ്പിച്ചുകൊണ്ടും അവർ കൂട്ടത്തോടെ സ്ഥലംവിട്ടു. അവരിൽ രണ്ട് കുടുംബങ്ങളൊഴിച്ച് ബാക്കിയുള്ളവർ ശാമിലേക്ക് (സിരിയയിലേക്ക്) നീങ്ങി. അരീഹാ, അദ്‌രിആത്ത് (اريحا ، اذرعات) എന്നിവിടങ്ങളിൽ താമസമാക്കി. രണ്ട് കുടുംബങ്ങളിൽ ഒന്ന് ഖൈബറിലേക്കും, മറ്റേത് ഹീറഃയിലേക്കുമാണ് മാറിത്താമസിച്ചത്. അമ്പത് പടഅങ്കികളും, അമ്പത് പടത്തൊപ്പികളും അടങ്ങുന്ന കുറെ യുദ്ധസാമഗ്രികളും, അവർ വിട്ടേച്ചുപോയ മറ്റ് സ്വത്തുക്കളും നബിﷺക്ക് അധീനമാകുകയും ചെയ്തു. കൂടുതൽ വിവരം സൂറത്തിൽവെച്ച് കാണാവുന്നതാണ്.

'തസ്ബീഹി'ന്റെ വാചകംകൊണ്ട് ആരംഭിക്കുന്ന രണ്ടാമത്തെ സൂറത്താണിത്. ഒന്നാമത്തെതായ സൂറത്തുൽഹദീദിന്റെ ആരംഭത്തിൽ പ്രസ്താവിച്ച കാര്യങ്ങൾ ഇവിടെയും, ഇതുപോലെ താഴെ വരുന്ന സൂറത്തുകളിലും സ്മരണീയമത്രെ. എല്ലാ സ്തോത്രകീർത്തനങ്ങൾക്കും അല്ലാഹുവിനുള്ള അർഹതയെ ഉദാഹരിക്കുന്നതായിരിക്കും തുടർന്നുള്ള ആയത്തുകളിലെ പ്രതിപാദ്യവിഷയങ്ങളെന്ന് കാണാവുന്നതാണ്.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ۝١ سَبَّحَ لِلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلۡأَرۡضِۖ وَهُوَ ٱلۡعَزِيزُ ٱلۡحَكِيمُ ۝١ هُوَ ٱلَّذِيٓ أَخۡرَجَ ٱلَّذِينَ كَفَرُواْ مِنۡ أَهۡلِ ٱلۡكِتَٰبِ مِن دِيَٰرِهِمۡ لِأَوَّلِ ٱلۡحَشۡرِۚ مَا ظَنَنتُمۡ أَن يَخۡرُجُواْۖ وَظَنُّوٓاْ أَنَّهُم مَّانِعَتُهُمۡ حُصُونُهُم مِّنَ ٱللَّهِ فَأَتَىٰهُمُ ٱللَّهُ مِنۡ حَيۡثُ لَمۡ يَحۡتَسِبُواْۖ وَقَذَفَ فِي قُلُوبِهِمُ ٱلرُّعۡبَۚ يُخۡرِبُونَ بُيُوتَهُم بِأَيۡدِيهِمۡ وَأَيۡدِي ٱلۡمُؤۡمِنِينَ فَٱعۡتَبِرُواْ يَٰٓأُوْلِي ٱلۡأَبۡصَٰرِ ۝٢

പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

❴1❵ ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (എല്ലാം തന്നെ) അല്ലാഹുവിന് സ്തോത്ര കീർത്തനം ചെയ്യുന്നു. അവൻ അഗാധജ്ഞനായ പ്രതാപശാലിയായുള്ളവനത്രെ.

❴2❵ വേദക്കാരിൽ നിന്ന് അവിശ്വസിച്ചവരെ ഒന്നാമത്തെ തുരത്തലിൽ തങ്ങളുടെ വാസസ്ഥലങ്ങളിൽനിന്ന് പുറത്താക്കിയവനാണ് അവൻ.

അവർ പുറത്തുപോകുമെന്ന് നിങ്ങൾ ധരിച്ചില്ല. തങ്ങളുടെ കോട്ടകൾ തങ്ങളെ അല്ലാഹുവിൽനിന്ന് (തടുത്തു) രക്ഷിക്കുന്നവയാണെന്ന് അവർ ധരിക്കയും ചെയ്തു. എന്നാൽ, അവർ കണക്കാക്കാത്ത വിധത്തിൽകൂടി അല്ലാഹു അവരുടെ അടുക്കൽ ചെന്നു; അവരുടെ ഹൃദയങ്ങളിൽ അവൻ ഭീതി ഇട്ടേക്കുകയും ചെയ്തു.

തങ്ങളുടെ വീടുകളെ അവർ, തങ്ങളുടെ കൈകളാൽ നശിപ്പിച്ചിരുന്നു; സത്യവിശ്വാസികളുടെ കൈകളാലും (നശിപ്പിച്ചിരുന്നു). അപ്പോൾ– കാഴ്ചയുള്ള ആളുകളേ– നിങ്ങൾ ഉറ്റാലോചിച്ചു നോക്കുവിൻ!

---

❴1❵ سَبَّحَ لِلَّهِ അല്ലാഹുവിന് സ്തോത്രകീർത്തനം ചെയ്യുന്നു مَا فِي ٱلسَّمَٰوَٰتِ ആകാശത്തിലുള്ളവ وَمَا فِي ٱلۡأَرۡضِ ഭൂമിയിലുള്ളവയും وَهُوَ ٱلۡعَزِيزُ അവൻ പ്രതാപശാലിയത്രെ ٱلۡحَكِيمُ അഗാധജ്ഞനായ, യുക്തിമാനായ ❴2❵ هُوَ അവൻ ٱلَّذِيٓ أَخۡرَجَ പുറ

ത്താക്കിയവനാണ് مِنْ أَهْلِ ٱلْكِتَـٰبِ അവിശ്വസിച്ചവരെ ٱلَّذِينَ كَفَرُوا۟ വേദക്കാരിൽ നിന്ന് مِن دِيَـٰرِهِمْ അവരുടെ വാസസ്ഥലങ്ങളിൽ നിന്ന് لِأَوَّلِ ٱلْحَشْرِ ഒന്നാമത്തെ തുരത്ത ലിൽ, നാടുകടത്തലിനുവേണ്ടി مَا ظَنَنتُمْ നിങ്ങൾ ധരിച്ചില്ല أَن يَخْرُجُوا۟ അവർ പുറ ത്തുപോകുമെന്ന് وَظَنُّوٓا۟ അവർ ധരിക്കയും ചെയ്തു أَنَّهُم നിശ്ചയമായും അവരാ ണെന്ന് مَّانِعَتُهُمْ അവരെ തടയുന്ന (രക്ഷിക്കുന്ന)താണെന്ന് حُصُونُهُم അവരുടെ കോട്ടകൾ مِّنَ ٱللَّهِ അല്ലാഹുവിൽ നിന്ന് فَأَتَىٰهُمُ ٱللَّهُ എന്നാൽ അല്ലാഹു അവരുടെ അടുക്കൽ ചെന്നു مِنْ حَيْثُ വിധത്തിൽ കൂടി, വിധേന لَمْ يَحْتَسِبُوا۟ അവർ വിചാരി ക്കാത്ത, കണക്കാക്കാത്ത وَقَذَفَ അവൻ ഇടുകയും ചെയ്തു فِى قُلُوبِهِمُ അവരുടെ ഹൃദയങ്ങളിൽ ٱلرُّعْبَ ഭീതി, പേടി يُخْرِبُونَ അവർ കേടുവരുത്തി (നാശപ്പെടുത്തി, ശൂന്യമാക്കി)യിരുന്നു بُيُوتَهُم തങ്ങളുടെ വീടുകളെ بِأَيْدِيهِمْ തങ്ങളുടെ കൈകളാൽ وَأَيْدِى ٱلْمُؤْمِنِينَ സത്യവിശ്വാസികളുടെ കൈകളാലും فَٱعْتَبِرُوا۟ അപ്പോൾ (അതിനാൽ) ഉറ്റാലോചിക്കുവിൻ, ചിന്തിക്കുവിൻ يَـٰٓأُو۟لِى ٱلْأَبْصَـٰرِ കാഴ്ചകൾ (കണ്ണുകൾ) ഉള്ളവരേ

---

മുമ്പ് പറഞ്ഞതുപോലെ, നദ്വീർ ഗോത്രക്കാരായ യഹൂദികളെ നാടുകട ത്തിയ സംഭവത്തെക്കുറിച്ചാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. ഒന്നാമത്തെ തുരത്തിവിടൽ (أوّل الحَشْر) എന്ന് പറഞ്ഞതിൽനിന്ന് അവരെ തുരത്തിവിടുന്ന സംഭവം ഇതുകൂടാതെ വേറെയും ഉണ്ടാകുമെന്ന് ധ്വനിക്കുന്നുവല്ലോ. അതെ, അവരുടെ അക്ര മപ്രവർത്തനങ്ങൾ വീണ്ടും അവർ തുടർന്ന് വന്നതുകൊണ്ട് ഉമർ (റ)ന്റെ ഖിലാഫ ത്തുകാലത്ത് ഖൈബറിൽനിന്ന് രണ്ടാമതും അവർ പുറത്താക്കപ്പെടുകയുണ്ടായി.

തങ്ങളുടെ ശക്തമായ കോട്ടകളിൽ അടച്ചിരുന്നാൽ മുസ്‌ലിംകൾക്ക് അവരെ പുറത്തിറക്കുവാൻ സാധ്യമല്ലെന്ന് അവർ കരുതി. സാധാരണനിലക്ക് നോക്കുമ്പോൾ, അവർ സ്വയം പുറത്തിറങ്ങുമെന്ന് വിചാരിക്കുവാൻ മുസ്‌ലിംകൾക്കും വഴിയുണ്ടായിരുന്നില്ല. പക്ഷേ, അല്ലാഹു അവരുടെ മനസ്സിൽ ഭീതിനിറച്ചു. തങ്ങൾ ഒഴിച്ചു പോകേണ്ടിവരുമെന്ന് കണ്ടപ്പോൾ, മുസ്‌ലിംകൾക്ക് ഒഴിഞ്ഞു കൊടുക്കേണ്ടിയിരിക്കുന്ന തങ്ങളുടെ വസ്തുക്കൾ കഴിവതും നഷ്ട പ്പെടുത്തണമെന്ന ഉദ്ദേശ്യത്തോടെ, അവരുടെ വീടുകൾ അവരുടെ കരങ്ങൾകൊ ണ്ടുതന്നെ അവർനശിപ്പിച്ചിരുന്നു. അവർ വെളിക്കുവരാൻ നിർബന്ധിതരാകേണ്ട തിനുവേണ്ടി മുസ്‌ലിംകളും കുറെ നശിപ്പിച്ചിരുന്നു. അതാണ് അല്ലാഹു ഈ വച നത്തിൽ ചൂണ്ടിക്കാണിച്ചത്. കേവലം എതിർവശത്തുള്ള പട്ടാളശക്തിയോ, ആയു ധബലമോ കൊണ്ടല്ല ഇത്രയും ദയനീയ നിലയിൽ അവർ എത്തിച്ചേർന്നതെന്ന് വ്യക്തമാണ്. എന്നിരിക്കെ, കാഴ്ചയും മനസ്സാക്ഷിയുമുള്ളവർക്കെല്ലാം ഇതിൽ ചിന്തിക്കുവാനും പാഠങ്ങൾ മനസ്സിലാക്കുവാനും വകയില്ലേ?! തീർച്ചയായും ഉണ്ട്. അറേബ്യയിൽ പ്രത്യക്ഷപ്പെടുമെന്ന് പല പ്രവാചകൻമാരാലും പ്രവചനം ചെയ്യ പ്പെട്ടിരുന്ന പ്രവാചകന്റെ വരവും പ്രതീക്ഷിച്ചുകൊണ്ട് ശതക്കണക്കായ വർഷ

ങ്ങളായി യഥ്‌രിബിൽ (മദീനഃയിൽ) വന്ന് കുടിയേറിപ്പാർത്തിരുന്നവരാണ് അവിടത്തെ യഹൂദികൾ. പക്ഷേ, ആ പ്രവാചകൻ പ്രത്യക്ഷപ്പെട്ടു കഴിഞ്ഞപ്പോൾ, അദ്ദേഹം തങ്ങളുടെ വർഗത്തിൽ- ഇസ്റാഈല്യരിൽ- പെട്ട ആളല്ലാത്തതിനാലും, ചിരകാലമായി തങ്ങളിൽ മൂടുറച്ചു കഴിഞ്ഞ പല ദുഷിച്ച പാരമ്പര്യങ്ങളെയും അദ്ദേഹം അനുകൂലിക്കാത്തതിനാലും അദ്ദേഹത്തോട് അവർ അസൂയയും ശത്രുതയും വെച്ചുപുലർത്തുകയാണ് ചെയ്തത്. മൂസാ നബി (അ)യുടെ കാലം മുതൽ ഇതുവരേക്കുമുള്ള അവരുടെ ചരിത്രവും സമ്പ്രദായങ്ങളും നോക്കുമ്പോൾ, അവരവിടെ നിവസിക്കുന്ന കാലത്തോളം ഇസ്‌ലാമിന് അവിടെ സ്വൈരവിഹാരം കൊള്ളുവാൻ നിവൃത്തിയില്ല എന്ന് അല്ലാഹുവിന് അറിയാം. അതുകൊണ്ട് അവരെ അവിടെ നിന്ന് തുരത്തിവിടുവാൻ അല്ലാഹു നിശ്ചയിച്ചിരിക്കുകയാണ്. അത് നടപ്പിൽ വരുത്തുകയാണത്രെ ഇപ്പോൾ ചെയ്തത്. ഇസ്‌ലാമിന്റെ മറ്റ് ശത്രുക്കളോട് കാണിക്കപ്പെട്ടിട്ടില്ലാത്ത കർശനം ഇവരുടെ കാര്യത്തിൽ സ്വീകരിക്കുവാൻ അതാണ് കാരണം. അല്ലാഹു പറയുന്നു;-

وَلَوْلَآ أَن كَتَبَ ٱللَّهُ عَلَيْهِمُ ٱلْجَلَآءَ لَعَذَّبَهُمْ فِى ٱلدُّنْيَا ۖ وَلَهُمْ فِى ٱلْـَٔاخِرَةِ عَذَابُ ٱلنَّارِ ﴿٣﴾

**﴾3﴿ (ഈ) നാടുകടന്നുപോകൽ അവരുടെ മേൽ അല്ലാഹു (വിധിച്ച്) രേഖപ്പെടുത്തലുണ്ടായിരുന്നില്ലെങ്കിലും, ഇഹത്തിൽ വെച്ച് അവരെ അവൻ (മറ്റുവിധേന) ശിക്ഷിക്കുക തന്നെ ചെയ്യുമായിരുന്നു. പരലോകത്തിൽ നരകശിക്ഷയും അവർക്കുണ്ട്.**

ذَٰلِكَ بِأَنَّهُمْ شَآقُّوا۟ ٱللَّهَ وَرَسُولَهُۥ ۖ وَمَن يُشَآقِّ ٱللَّهَ فَإِنَّ ٱللَّهَ شَدِيدُ ٱلْعِقَابِ ﴿٤﴾

**﴾4﴿ അത് അല്ലാഹുവിനോടും, അവന്റെ റസൂലിനോടും അവർ കക്ഷിപിടി(ച്ചു മൽസരി)ച്ചതുകൊണ്ടാകുന്നു. അല്ലാഹുവിനോട് ആരെങ്കിലും കക്ഷിപിടി(ച്ചു മൽസരി)ക്കുന്നതായാൽ, നിശ്ചയമായും അല്ലാഹു കഠിനമായി ശിക്ഷാനടപടിയെടുക്കുന്നവനാണ്.**

مَا قَطَعْتُم مِّن لِّينَةٍ أَوْ تَرَكْتُمُوهَا قَآئِمَةً عَلَىٰٓ أُصُولِهَا فَبِإِذْنِ ٱللَّهِ وَلِيُخْزِىَ ٱلْفَٰسِقِينَ ﴿٥﴾

**﴾5﴿ (സത്യവിശ്വാസികളേ) നിങ്ങൾ ഈത്തപ്പനയിൽ നിന്ന് (വല്ലതും) മുറിക്കുകയോ, അല്ലെങ്കിൽ അവയെ അവയുടെ മുരടുകളിൽ നിലകൊള്ളുന്നതായി വിട്ടേക്കുകയോ ചെയ്തിട്ടുള്ളത് അല്ലാഹുവിന്റെ സമ്മതപ്രകാരമാകുന്നു; (ആ) തോന്നിയവാസികളെ അപമാനപ്പെടുത്തുവാൻ വേണ്ടിയും ആകുന്നു.**

﴾3﴿ وَلَوۡلَآ ഇല്ലെങ്കിലും, ഇല്ലാതിരുന്നാലും أَن كَتَبَ എഴുതിവെക്കൽ, രേഖപ്പെടുത്തൽ, നിയമിക്കൽ ٱللَّهُ അല്ലാഹു عَلَيۡهِمُ അവരുടെ മേൽ ٱلۡجَلَآءَ നാടുവിടൽ, വെളിക്കുപോകൽ, കടന്നുപോക്ക് لَعَذَّبَهُمۡ അവരെ ശിക്ഷിക്കുക തന്നെ ചെയ്യുമായിരുന്നു فِي ٱلدُّنۡيَا ഇഹത്തിൽ وَلَهُمۡ അവർക്കുണ്ട് താനും فِي ٱلۡأٓخِرَةِ പരലോകത്തിൽ عَذَابُ ٱلنَّارِ നരകശിക്ഷ ﴾4﴿ ذَٰلِكَ അത് بِأَنَّهُمۡ شَآقُّواْ അവർ ചേരിതിരിഞ്ഞത് (കക്ഷിപിടിച്ചത്-മൽസരിച്ചത്)കൊണ്ടാണ് ٱللَّهَ അല്ലാഹുവിനോട് وَرَسُولَهُۥ അവന്റെ റസൂലിനോടും وَمَن يُشَآقِّ ٱللَّهَ അല്ലാഹുവിനോട് ആരെങ്കിലും ചേരി (കക്ഷി) പിടിക്കുന്നതായാൽ فَإِنَّ ٱللَّهَ എന്നാൽ തീർച്ചയായും അല്ലാഹു شَدِيدُ ٱلۡعِقَابِ പ്രതികാരം (ശിക്ഷാനടപടി) കഠിനമായവനാണ് ﴾5﴿ مَا قَطَعۡتُم നിങ്ങൾ മുറിച്ചത്, നിങ്ങൾ മുറിച്ചാൽ مِّن لِّينَةٍ (നല്ല ഈത്തപ്പനയും أَوۡ تَرَكۡتُمُوهَا അല്ലെങ്കിൽ നിങ്ങളതിനെ വിട്ടേച്ചാലും قَآئِمَةً നിൽക്കുന്ന നിലയിൽ, നിലകൊള്ളുന്നതായി عَلَىٰٓ أُصُولِهَا അവയുടെ മുരടുകളിൻമേൽ فَبِإِذۡنِ ٱللَّهِ എന്നാലത് അല്ലാഹുവിന്റെ സമ്മതപ്രകാരമാണ് وَلِيُخۡزِيَ അപമാനപ്പെടുത്തുവാനും, വഷളാക്കുവാനും ٱلۡفَٰسِقِينَ തോന്നിയവാസികളെ, ദുർജ്ജനങ്ങളെ

ആ യഹൂദികളുടെ കോട്ട ഉപരോധം ചെയ്തിരുന്നപ്പോൾ, വെളിയിലുള്ള അവരുടെ ഈത്തപ്പനകൾ കുറെമുറിച്ച് നശിപ്പിക്കുവാൻ നബിﷺ കൽപിക്കുകയുണ്ടായി. ഇത് സാധാരണനിലക്ക് ഒരു നല്ല വഴക്കമല്ലല്ലോ. ശത്രുക്കളുടെ മരങ്ങൾ മുറിച്ച് നശിപ്പിക്കുക, കന്നുകാലികളെ കൊന്ന് നശിപ്പിക്കുക മുതലായ കാര്യങ്ങൾ നബിﷺ വിരോധിക്കാറുള്ളതുമാണ്. യഹൂദികൾ ഇതിനെപ്പറ്റി അപലപിക്കുകയും ചെയ്തു. ആകയാൽ, മുസ്‌ലിംകളിൽ തന്നെ ചിലർക്ക് അസുഖം തോന്നുകയുണ്ടായി. മുറിക്കുന്നത് വിരോധമില്ലെങ്കിൽ എന്തുകൊണ്ട് മുഴുവൻ നശിപ്പിച്ചുകൂടാ എന്നും ചിലർക്ക് തോന്നിയതായി പറയപ്പെടുന്നു. ആ പ്രത്യേക പരിതഃസ്ഥിതിയിൽ അത് ആവശ്യമായിരുന്നുവെന്നും, അതിന് അല്ലാഹു നബിﷺക്ക് സമ്മതം കൊടുത്തിട്ടുണ്ടെന്നും അല്ലാഹു വ്യക്തമാക്കുന്നു. യഹൂദികളെ അപമാനപ്പെടുത്തുകയും അവരെ കോട്ടയിൽ നിന്ന് പുറത്തുവന്നു കീഴൊതുങ്ങുവാൻ പ്രേരിപ്പിക്കുകയുമാണല്ലോ അതിന്റെ ലക്ഷ്യം.

وَمَآ أَفَآءَ ٱللَّهُ عَلَىٰ رَسُولِهِۦ مِنۡهُمۡ فَمَآ أَوۡجَفۡتُمۡ عَلَيۡهِ مِنۡ خَيۡلٍ وَلَا رِكَابٍ

**﴾6﴿ അവരിൽനിന്ന് അല്ലാഹു തന്റെ റസൂലിന് കൈവരുത്തി (ഫൈഅ്ആക്കി)ക്കൊടുത്തത് എന്തോ (അത്), അതിനായി നിങ്ങൾ കുതിരകളെയോ, (ഒട്ടക) വാഹനങ്ങളോ ഓട്ടുകയുണ്ടായിട്ടില്ല.**

وَلَـٰكِنَّ ٱللَّهَ يُسَلِّطُ رُسُلَهُۥ عَلَىٰ مَن يَشَآءُ ۚ وَٱللَّهُ عَلَىٰ كُلِّ شَىْءٍ قَدِيرٌ ۝٦

**എങ്കിലും, അല്ലാഹു ഉദ്ദേശിക്കുന്നവരുടെമേൽ അവൻ തന്റെ റസൂലുകളെ അധികാരപ്പെടുത്തുന്നു. അല്ലാഹു എല്ലാ കാര്യത്തിനും കഴിവുള്ളവനാണ്.**

---

﴿6﴾ وَمَآ أَفَآءَ മടക്കിയെടുത്തുകൊടുത്തത്, കൈവരുത്തി കൊടുത്തത്, ഫൈഅ്ആക്കിയത് ٱللَّهُ അല്ലാഹു عَلَىٰ رَسُولِهِۦ തന്റെ റസൂലിന് مِنْهُمْ അവരിൽനിന്ന് فَمَآ أَوْجَفْتُمْ നിങ്ങൾ ഓട്ടിയിട്ടില്ല, ഓടിച്ചിട്ടില്ല عَلَيْهِ അതിന്, അതിന്റെ പേരിൽ مِنْ خَيْلٍ കുതിരകളിൽനിന്ന് وَلَا رِكَابٍ വാഹനങ്ങളിൽ (ഒട്ടകങ്ങളിൽ) നിന്നുമില്ല وَلَـٰكِنَّ ٱللَّهَ എങ്കിലും അല്ലാഹു يُسَلِّطُ അവൻ അധികാരപ്പെടുത്തുന്നു رُسُلَهُۥ അവന്റെ റസൂലുകളെ عَلَىٰ مَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവരുടെമേൽ وَٱللَّهُ അല്ലാഹു عَلَىٰ كُلِّ شَىْءٍ എല്ലാ കാര്യത്തിന്നും قَدِيرٌ കഴിയുന്നവനാണ്

---

ബനൂനദ്വീർ ഒഴിച്ചുപോയപ്പോൾ വിട്ടേച്ചുപോയ സ്വത്തുക്കളെക്കുറിച്ചാണ് പറയുന്നത്. ഇതും ഗനീമത്തു( غَنِيمَة ) സ്വത്തുക്കളും തമ്മിൽ വ്യത്യാസമുണ്ട്. കുതിരപ്പടയും ഒട്ടകപ്പടയും ഇതിനായി ഓട്ടേണ്ടിവന്നിട്ടില്ല. അഥവാ ശത്രുക്കളുമായി ഏറ്റുമുട്ടലും, പടവെട്ടലും കൂടാതെ അല്ലാഹു അവന്റെ റസൂലിന് കൈവരുത്തിക്കൊടുത്തതാണ് ഈ സ്വത്ത്. ഗനീമത്തുകൾ ലഭിക്കുന്നത് യുദ്ധം നിമിത്തമായതുകൊണ്ട് അത് പടയാളികൾക്കിടയിൽ ഭാഗിക്കപ്പെടുന്നു. ഇത് പടയാളികൾക്കിടയിൽ ഭാഗിക്കപ്പെടേണ്ടതില്ല. ഇത് നബിﷺയുടെ ആവശ്യങ്ങൾക്ക് വിനിയോഗിക്കുവാനുള്ളതാണ് എന്ന് സാരം. ഇങ്ങനെ ലഭിക്കുന്ന സ്വത്തുക്കൾ 'ഫൈഉ്' (الْفَيْئ) എന്നപേരിൽ അറിയപ്പെടുന്നു. 'ഫൈഉ്' സ്വത്തുക്കളിൽനിന്ന് നല്കപ്പെടേണ്ടവർ ആരൊക്കെയാണെന്ന് അടുത്ത വചനത്തിൽ പ്രസ്താവിക്കുന്നു;

مَّآ أَفَآءَ ٱللَّهُ عَلَىٰ رَسُولِهِۦ مِنْ أَهْلِ ٱلْقُرَىٰ فَلِلَّهِ وَلِلرَّسُولِ وَلِذِى ٱلْقُرْبَىٰ وَٱلْيَتَـٰمَىٰ وَٱلْمَسَـٰكِينِ وَٱبْنِ ٱلسَّبِيلِ

**﴿7﴾ (എന്നുവെച്ചാൽ) അല്ലാഹു അവന്റെ റസൂലിന് രാജ്യക്കാരിൽനിന്ന് കൈവരുത്തി (ഫൈഅ്ആക്കി)ക്കൊടുത്തതെന്തോ (അത്), അല്ലാഹുവിനും, റസൂലിനും, അടുത്ത കുടുംബങ്ങൾ, അനാഥകൾ, സാധുക്കൾ, വഴിപോക്കർ എന്നിവർക്കും ഉള്ളതാകുന്നു;-**

كَيۡ لَا يَكُونَ دُولَةَۢ بَيۡنَ ٱلۡأَغۡنِيَآءِ مِنكُمۡۚ وَمَآ ءَاتَىٰكُمُ ٱلرَّسُولُ فَخُذُوهُ وَمَا نَهَىٰكُمۡ عَنۡهُ فَٱنتَهُواْۚ وَٱتَّقُواْ ٱللَّهَۖ إِنَّ ٱللَّهَ شَدِيدُ ٱلۡعِقَابِ ﴿٧﴾

**നിങ്ങളിൽ നിന്നുള്ള ധനികൻമാർക്കിടയിൽ കൈമാറപ്പെടുന്നതാകാതിരിക്കുവാൻ വേണ്ടിയത്രെ (അത്). റസൂൽ നിങ്ങൾക്ക് (കൊണ്ട്) തന്നതെന്തോ അത് നിങ്ങൾ സ്വീകരിച്ചുകൊള്ളുക. അദ്ദേഹം നിങ്ങളോട് എന്തിനെക്കുറിച്ചു വിരോധിച്ചുവോ (അതിൽനിന്ന്) വിരമിക്കുകയും ചെയ്യുക.**

**നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ. നിശ്ചയമായും അല്ലാഹു ശിക്ഷാനടപടി കഠിനമായവനാകുന്നു.**

---

﴾7﴿ مَّآ أَفَآءَ ٱللَّهُ അല്ലാഹു 'ഫൈഉ്ആക്കി' (കൈവരുത്തി)ക്കൊടുത്തത് എന്തോ عَلَىٰ رَسُولِهِۦ തന്റെ റസൂലിന് مِنۡ أَهۡلِ ٱلۡقُرَىٰ രാജ്യക്കാരിൽ (നാട്ടുകാരിൽ)നിന്ന് فَلِلَّهِ (അത്) അല്ലാഹുവിനാണ് وَلِلرَّسُولِ റസൂലിനും وَلِذِي ٱلۡقُرۡبَىٰ അടുത്ത കുടുംബത്തിനും وَٱلۡيَتَٰمَىٰ അനാഥകൾക്കും وَٱلۡمَسَٰكِينِ സാധുക്കൾക്കും وَٱبۡنِ ٱلسَّبِيلِ വഴിപോക്കനും كَيۡ لَا يَكُونَ അതാവാതിരിക്കുന്നതിനുവേണ്ടി دُولَةَۢ ഉപയോഗിക്ക(കൈമാറ്റം ചെയ്യ)പ്പെടുന്നത് بَيۡنَ ٱلۡأَغۡنِيَآءِ ധനികൻമാർക്കിടയിൽ مِنكُمۡ നിങ്ങളിൽനിന്ന് وَمَآ ءَاتَىٰكُمُ നിങ്ങൾക്ക് എന്ത് നൽകിയോ, കൊണ്ടുതന്നുവോ ٱلرَّسُولُ റസൂൽ فَخُذُوهُ അത് നിങ്ങൾ സ്വീകരിക്കുവിൻ وَمَا نَهَىٰكُمۡ عَنۡهُ അദ്ദേഹം നിങ്ങളോട് ഏതൊന്നിനെക്കുറിച്ച് വിരോധിച്ചുവോ, വിലക്കിയോ فَٱنتَهُواْ അപ്പോൾ നിങ്ങൾ വിരമിക്കുവിൻ وَٱتَّقُواْ ٱللَّهَ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു شَدِيدُ ٱلۡعِقَابِ പ്രതികാര (ശിക്ഷ) നടപടികഠിനമായവനാണ്

---

ബനൂനദ്വീറിൽനിന്ന് അല്ലാഹു റസൂൽ തിരുമേനിﷺക്ക് കൈവരുത്തിക്കൊടുത്തപോലെ, എനി മേലിലും വല്ല നാട്ടുകാരിൽനിന്നും ലഭിച്ചേക്കുന്ന എല്ലാ ഫൈഉകളും റസൂലിനും, അവിടുത്തെ അടുത്ത കുടുംബം, അനാഥകൾ, സാധുക്കൾ, വഴിപോക്കർ (നിരാലംബരായ യാത്രക്കാർ) എന്നിവർക്കും ഉള്ളതാണ്. അല്ലാഹുവിനും( لِلَّهِ) എന്ന് പറഞ്ഞതിന്റെ താൽപര്യം അല്ലാഹുവിനും ഒരു ഓഹരി വേണമെന്നല്ല. യഥാർത്ഥത്തിൽ ആ സ്വത്ത് അല്ലാഹുവിന്റെതാണ്, അതുകൊണ്ട് അവൻ നിയമിക്കുന്നപ്രകാരം കൈകാര്യം ചെയ്യേണ്ടതാണ് എന്ന സൂചനയത്രെ അതിൽ അടങ്ങിയിരിക്കുന്നത്.'അല്ലാഹുവിനും'എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം, മേൽ പ്രസ്താവിച്ച അഞ്ചുകൂട്ടർക്ക് നൽകപ്പെടുന്നതിനുപുറമെ ആറാ

മതൊരു ഭാഗം കൂടി പ്രത്യേകം നീക്കിവെക്കേണ്ടതുണ്ടെന്നും, ആ ഓഹരി– അല്ലാഹുവിന്റെ ഓഹരി– പൊതുവിഷയത്തിൽ ചിലവാക്കുവാനുള്ളതാണെന്നും ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്. പക്ഷേ, പല തെളിവുകളുടെയും പിൻബലമുള്ളതും, പൊതുവിൽ അംഗീകരിക്കപ്പെട്ടുവരുന്നതും ആദ്യം പറഞ്ഞതാണ്.

'ഗനീമത്ത്സ്വത്തുക്കൾ' അഞ്ച് ഭാഗമായി ഭാഗിക്കപ്പെടുന്നതും, അതിൽ നാലുഭാഗവും യുദ്ധത്തിൽ പങ്കെടുത്തവർക്ക് വീതിച്ചുകൊടുക്കപ്പെടുന്നതുമാണ്. ബാക്കിയുള്ള അഞ്ചിലൊന്ന് മാത്രമായിരിക്കും മേൽപ്രസ്താവിച്ച അഞ്ചുകൂട്ടർക്ക്– റസൂലിനും, കുടുംബത്തിനും, അനാഥകൾക്കും, സാധുക്കൾക്കും വഴിപോക്കർക്കുംകൂടി –നൽകപ്പെടുക. 'ഫൈഉ്'സ്വത്തുക്കളാകട്ടെ, ആ അഞ്ചുകൂട്ടർക്ക് മാത്രമുള്ളതാണ്. നദ്വീർ ഗോത്രത്തിൽനിന്ന് ലഭിച്ച 'ഫൈഉ്' സ്വത്തുക്കളിൽനിന്ന് നബിﷺഅവിടുത്തെ വീട്ടുകാരുടെ ഒരു കൊല്ലത്തെ ഭക്ഷണത്തിനുള്ള വക എടുത്തു വിനിയോഗിക്കുകയും, യുദ്ധസാമഗ്രികൾക്കുവേണ്ടി ചിലവഴിക്കുകയും ചെയ്തിരുന്നു. (ബു. മു.) 'അടുത്ത കുടുംബം' കൊണ്ടുദ്ദേശ്യം സകാത്തിന്റെ ഇനത്തിൽനിന്ന് അംശം നൽകപ്പെടാത്ത നബിﷺയുടെ അടുത്ത ബന്ധുക്കളത്രെ. ഈ ദാനധർമങ്ങൾ ജനങ്ങളുടെ അഴുക്കുകൾ മാത്രമാണ്.'അത് മുഹമ്മദിനും, മുഹമ്മദിന്റെ കുടുംബത്തിനും അനുവദനീയമല്ല'.എന്ന് തിരുമേനി അരുളിച്ചെയ്തിട്ടുണ്ട്. (ബു; മു.) അതുകൊണ്ട് അവർക്ക് ഫൈഇൽ പ്രത്യേകം അവകാശം നിശ്ചയിക്കപ്പെട്ടിരിക്കുകയാണ്. നബിﷺയുടെ കാലശേഷം അവിടുത്തെ എല്ലാ സ്വത്തുക്കളുമെന്നപോലെ, ഫൈഇന്റെ അവകാശവും പൊതു ഭണ്ഡാരത്തിലേക്ക് (ബൈത്തുൽ മാലിലേക്ക്) നീങ്ങുന്നതാകുന്നു. 'ഞങ്ങൾ– നബിമാർ– അനന്തരാവകാശം എടുക്കപ്പെടുന്നവരല്ല. ഞങ്ങൾ വിട്ടുപോകുന്നതെല്ലാം ധർമമാകുന്നു' എന്നും നബിﷺയുടെ ഒരു ഹദീഥിൽ വന്നിരിക്കുന്നു. (ദാ) അബൂബക്ർ (റ)ന്റെ ഖിലാഫത്തുകാലത്ത് ഈ നിയമം നടപ്പിൽ വരുത്തപ്പെടുകയും ഉണ്ടായി.

'ഫൈഉ്' സ്വത്തുക്കൾ നബിﷺക്കും തുടർന്നു പറഞ്ഞ നാല് കൂട്ടർക്കുമുള്ളതാണെന്നും, മറ്റുള്ളവർക്ക് അതിൽ അവകാശമില്ലെന്നും നിശ്ചയിച്ചതിന് അല്ലാഹു എടുത്തുകാണിച്ച കാരണം വളരെ പ്രധാനപ്പെട്ട ഒരു ഇസ്ലാമിക സിദ്ധാന്തത്തെയാണ് വ്യക്തമാക്കുന്നത്. അതെ, ധനം ധനികൻമാരുടെ ഇടയിൽ മാത്രം കൈമാറപ്പെടുന്ന ഒരു വസ്തു ആയിക്കൂടാ. അതിനുവേണ്ടിയാണ് അങ്ങനെ നിശ്ചയിച്ചിരിക്കുന്നത്. (كَيْ لاَ يَكُونَ دُولَةً بَيْنَ الْأَغْنِيَاءِ) (സ്വത്ത് സമ്പാദിക്കുവാനും, വിനിയോഗിക്കുവാനുമുള്ള അവസരവും സൗകര്യവും ധനികൻമാർക്കാണല്ലോ കൂടുതലുണ്ടാവുക. ഗനീമത്ത് സ്വത്തുക്കൾ ഭാഗിക്കുമ്പോഴും താരതമ്യേന അവർക്കായിരിക്കും കൂടുതൽ ലഭിക്കുവാൻ സാധ്യത. ഉദാഹരണമായി, കാൽപടയാളിയുടെ ഇരട്ടി കുതിരപ്പടയാളിക്ക് ലഭിച്ചേക്കും. പടക്കുതിര തയ്യാറാക്കുക പോലെയുള്ള കാര്യങ്ങൾ ദരിദ്രൻമാർക്ക് സാധിക്കാത്തതാണല്ലോ. അതുകൊണ്ട് ദരിദ്രൻമാരും സാധുക്കളുമായവർക്കും ധനം കൈമാറുവാനുള്ള അവസരങ്ങൾ ഉണ്ടാവണം,

ഉണ്ടാക്കുകയും വേണം. അതിനുള്ള മാർഗങ്ങളിൽ ഒന്നത്രെ ഈ പദ്ധതി.

ഈ ലക്ഷ്യം- ധനം ധനികൻമാർക്കിടയിൽ മാത്രം കൈകാര്യം ചെയ്യുന്നതായാൽ പോര, മറ്റുള്ളവർക്കിടയിലും കൈകാര്യം ചെയ്യപ്പെടുന്നതാവണം എന്ന ലക്ഷ്യം- വെച്ച് ഇസ്‌ലാം ആവിഷ്കരിച്ചിട്ടുള്ള നിയമങ്ങളും പദ്ധതികളും പലതുണ്ട്. സകാത്ത് സമ്പ്രദായം നിയമിച്ചത്, പൂഴ്ത്തിവെപ്പും പലിശയും നിരോധിച്ചത് തുടങ്ങിയ പലതും. ഈ മൂന്ന് കാര്യങ്ങൾ മാത്രം സമുദായം വേണ്ടതുപോലെ നടപ്പിൽ വരുത്തിയിരുന്നുവെങ്കിൽ, ഇതുവരെ ശരിക്കൊരു നിർവ്വചനം പോലും ചെയ്യപ്പെട്ടിട്ടില്ലാത്ത സോഷ്യലിസത്തിന്റെ (സ്ഥിതിസമത്വവാദത്തിന്റെ) പേരിൽ- ഇന്ന് കാണപ്പെടുന്നതുപോലെ- ലോകം മുഴുക്കെ ബഹളം കൂട്ടേണ്ടിവരികയില്ലായിരുന്നു. നിയമപ്രകാരമുള്ള സകാത്തിനുപുറമെ അപ്പപ്പോൾ നേരിടുന്ന വ്യക്തിപരമോ, സാമൂഹ്യമോ ആയ ആവശ്യങ്ങളിൽ കഴിവുള്ളവർ കഴിവിനനുസരിച്ച് ചിലവഴിക്കൽ നിർബന്ധമാണ് എന്നും ഖുർആനും ഹദീഥും ആവർത്തിച്ചാവർത്തിച്ചു പറഞ്ഞിട്ടുള്ളതാണ്. കൂടാതെ, അടിയന്തിരഘട്ടങ്ങളിൽ നിർബന്ധപൂർവ്വം അത് ചെയ്യിക്കുവാനുള്ള അധികാരവും അവകാശവും ഉത്തരവാദപ്പെട്ടവർക്കുണ്ട്താനും. പക്ഷേ, സോഷ്യലിസത്തിന്റെ ലഹരിയിൽ മതിമറന്നവർ ആഗ്രഹിക്കുന്നതുപോലെ, സ്വത്ത് സമ്പാദിക്കുവാനും അത് വിനിയോഗിക്കുവാനുമുള്ള വ്യക്തിസ്വാതന്ത്ര്യത്തെ ഇല്ലാതാക്കുകയോ, ധനികൻമാരുടെ സ്വത്തുക്കൾ പിടിച്ചെടുത്തു മറ്റുള്ളവർക്ക് വീതിച്ചുകൊടുത്തുകൊണ്ടുള്ള ഒരു കൃത്രിമ സ്ഥിതിസമത്വം സ്ഥാപിക്കുകയോ ചെയ്യാൻ ഇസ്‌ലാം അനുവദിച്ചിട്ടില്ല. മനുഷ്യപ്രകൃതിയും, മനുഷ്യന്റെ വികാരവും ആവശ്യവുമെല്ലാം മനുഷ്യനെക്കാൾ അറിയുന്ന അല്ലാഹു അതെങ്ങിനെ അനുവദിക്കും?!

അടുത്ത വാക്യത്തിൽ ഇതിനെക്കാൾ പ്രധാനപ്പെട്ടതും, ഇസ്‌ലാമിന്റെ അടിത്തറയുമായ ഒരു മൗലികസിദ്ധാന്തമാണ് അല്ലാഹു സത്യവിശ്വാസികളെ അറിയിക്കുന്നത്. 'റസൂൽ നിങ്ങൾക്ക് എന്ത് കൊണ്ടുതന്നുവോ അത് നിങ്ങൾ സ്വീകരിക്കണം; അദ്ദേഹം നിങ്ങളോട് ഏതൊന്നിനെക്കുറിച്ച് വിരോധിച്ചുവോ അതിൽനിന്ന് വിലങ്ങിനിൽക്കണം'. (وَمَا آتَاكُمُ الرَّسُولُ فَخُذُوهُ وَمَا نَهَاكُمْ عَنْهُ فَانتَهُوا) എന്നാണത്. റസൂൽ കൽപിച്ചത് എന്ന് പറയാതെ, റസൂൽ കൊണ്ടുതന്നത് (مَا آتَاكُم) എന്ന് പറഞ്ഞിരിക്കുന്നത് വളരെ ശ്രദ്ധേയമാണ്. വാക്കുകൊണ്ടോ, പ്രവൃത്തികൊണ്ടോ, സമ്മതംകൊണ്ടോ റസൂൽﷺ കാണിച്ചുതന്നതെല്ലാം ഇതിൽ ഉൾപ്പെടുന്നു. ഖുർആനും അതിൽ ഉൾപ്പെട്ടതുതന്നെ. ഇവയൊക്കെയും ഉൾക്കൊള്ളത്തക്കവിധം വിശാലാർത്ഥമുള്ളതാണ് ആ വാക്ക്. അല്ലാതെ, ഫൈഇന്റെ സ്വത്തുക്കളിൽ നിന്നും അദ്ദേഹം നിങ്ങൾക്കനുവദിച്ചുതന്നത് സ്വീകരിക്കണമെന്നോ, വായകൊണ്ട് കൽപിച്ചത് അനുസരിക്കണമെന്നോ മാത്രമല്ല അതിന്റെ അർത്ഥം. നേരെമറിച്ച് തിരുമേനി കാണിച്ചു തരാത്തതെല്ലാം വിരോധിക്കേണ്ടതുണ്ടോ? ഇല്ല. അവിടുന്നു നിരോധിച്ചതെന്തോ അതുമാത്രമാണ് നിരോധിക്കപ്പെട്ടിട്ടുള്ളത്.അത് കൊണ്ടാണ് അദ്ദേഹം 'കൊണ്ട്തരാത്തത്' എന്ന് പറയാതെ 'അദ്ദേഹം വിരോധി

ച്ചത്' (مَا نَهَاكُم) എന്നും പറഞ്ഞിരിക്കുന്നത്.

നബിﷺ അരുളിച്ചെയ്യുന്നു: 'ഞാൻ നിങ്ങളെ ഒഴിവാക്കുമ്പോഴെല്ലാം നിങ്ങളെന്നെ വിട്ടേക്കണം. നിങ്ങൾക്ക് മുമ്പുള്ളവരെ നാശത്തിൽപെടുത്തിയത്, അവരുടെ ചോദ്യം ചെയ്യലിന്റെ ആധിക്യവും നബിമാരോടുള്ള ഭിന്നിപ്പുമാകുന്നു. അതുകൊണ്ട് ഞാൻ നിങ്ങളോട് വല്ലതിനെക്കുറിച്ചും വിരോധിച്ചാൽ നിങ്ങളത് വർജ്ജിക്കുവിൻ, ഞാൻ നിങ്ങളോട് വല്ല കാര്യവും കൽപിച്ചാൽ അതിൽനിന്ന് നിങ്ങൾക്ക് സാധിക്കുന്നത്ര കൊണ്ടുവരികയും ചെയ്യുവിൻ'.(ബു; മു.) ഇ ൗ വചനത്തിലെ ആശയം വ്യത്യസ്ത വാക്കുകളിലായി ക്വുർആൻ ആവർത്തിച്ചു പറയുന്നുണ്ട്. 'നിങ്ങൾക്ക് അല്ലാഹുവിന്റെ റസൂലിൽ നല്ലതായ മാതൃകയുണ്ട്' (33 : 21), 'അദ്ദേഹം ഇച്ഛയനുസരിച്ച് സംസാരിക്കുകയില്ല. അത് വഹ്‌യ് അല്ലാതെ മറ്റൊന്നുമല്ല' (53: 3, 4) 'റസൂലിനെ ആർ അനുസരിക്കുന്നുവോ അവൻ തീർച്ചയായും അല്ലാഹുവിനെ അനുസരിച്ചു'.(4 : 80) 'അദ്ദേഹത്തിന്റെ കൽപനക്ക് എതിര് പ്രവർത്തിക്കുന്നവർ, തങ്ങൾക്ക് വല്ല കുഴപ്പവും ബാധിക്കുകയോ, അല്ലെങ്കിൽ വേദനയേറിയ ശിക്ഷ ബാധിക്കുകയോ ചെയ്യുന്നത് സൂക്ഷിച്ചുകൊള്ളട്ടെ!' (24 : 63.) മുതലായ എത്രയോ ക്വുർആൻ വാക്യങ്ങൾ ഇതിന് ഉദാഹരണങ്ങളാകുന്നു.

ഇതെല്ലാം കൺമുമ്പിൽ കണ്ടുകൊണ്ട്- മുസ്‌ലിംകളാണെന്ന് അഭിമാനിക്കുകയോ ജല്പിക്കുകയോ ചെയ്തുകൊണ്ടുതന്നെ- ചിലർ പറയുന്നു, ക്വുർആൻ മാത്രമേ ഇസ്‌ലാമിൽ അംഗീകരിക്കേണ്ടുന്ന പ്രമാണമായുള്ളൂ എന്ന്!. മറ്റ് ചിലർ ഇത് തുറന്നു പറയുവാൻ- മടികൊണ്ടോ പേടികൊണ്ടോ ആവട്ടെ- തയ്യാറില്ലെങ്കിലും ഫലത്തിൽ ആ നയം സ്വീകരിക്കുകയും, വേറെ ചിലർ, നബിﷺയുടെ വാക്കുകളിലും ചര്യകളിലും തങ്ങളുടെ ഇച്ഛക്കും യുക്തിക്കും ന്യായങ്ങൾക്കും യോജിക്കാത്തതായി കാണുന്നവയുടെ നേരെ പുച്ഛവും പരിഹാസവും കൈകൊള്ളുകയും ചെയ്യുന്നു. ഇങ്ങനെയുള്ളവരെല്ലാം- യഥാർത്ഥത്തിൽ അവർ ക്വുർആനിൽ വിശ്വസിക്കുന്നുണ്ടെങ്കിൽ- താഴെ കാണുന്ന ക്വുർആൻ വചനങ്ങൾ തുറന്ന മനസ്സോടെ ഓർമിക്കുന്നത് നന്ന് എന്ന് മാത്രമേ നമുക്ക് പറയുവാനുള്ളൂ:-

1. (നബിയേ) എന്നാൽ ഇല്ല- നിന്റെ റബ്ബിനെത്തന്നെയാണ (സത്യം)! അവർക്കിടയിൽ ഭിന്നിപ്പുണ്ടാകുന്ന കാര്യത്തിൽ നിന്നെ അവർ വിധികർത്താവാക്കുകയും, പിന്നീട് നീ തീരുമാനം ചെയ്തതിനെക്കുറിച്ച് അവരുടെ മനസ്സുകളിൽ യാതൊരു വിഷമവും അവർക്കുണ്ടാകാതിരിക്കുകയും, അവർ (അതിനെ) ശരിക്ക് സമ്മതിക്കുകയും ചെയ്യുന്നതുവരെ അവർ വിശ്വസിക്കുകയില്ല. (4 : 65.)

2. ഒരു സത്യവിശ്വാസിക്കാകട്ടെ, സത്യവിശ്വാസിനിക്കാകട്ടെ, അല്ലാഹുവും അവന്റെ റസൂലും ഒരു കാര്യം തീരുമാനിച്ചാൽ, തങ്ങളുടെ കാര്യത്തെക്കുറിച്ച് തങ്ങൾക്ക് തിരഞ്ഞെടുപ്പു (അഭിപ്രായം) ഉണ്ടായിരിക്കുവാൻ പാടുള്ളത

ല്ല. അല്ലാഹുവിനോടും, അവന്റെ റസൂലിനോടും ആർ അനുസരണക്കേട് കാണിക്കുന്നുവോ അവൻ, തീർച്ചയായും വ്യക്തമായ വഴിപിഴവ് പിഴച്ചുപോയിരിക്കുന്നു. (33 : 36)

റസൂൽ കൊണ്ടുതന്നതെല്ലാം സ്വീകരിക്കണം, വിരോധിച്ചതെല്ലാം വർജ്ജിക്കണം (وَمَا آتَاكُم الرَّسُولُ الخ) എന്ന വചനത്തിന്റെ അർത്ഥവ്യാപ്തിയെപ്പറ്റി സ്വഹാബികൾ എങ്ങനെ മനസ്സിലാക്കിയിരുന്നുവെന്ന് കാണുന്നത് നന്നായിരിക്കും. ശരീരത്തിൽ പച്ചകുത്തുകയും, കുത്തിക്കുകയും ചെയ്യുന്ന സ്ത്രീകളെയും, ഭംഗിക്കുവേണ്ടി പല്ല് രാവി ശരിപ്പെടുത്തുകയും, രാവി വിടവുണ്ടാക്കുകയും ചെയ്യുന്ന സ്ത്രീകളെയും റസൂൽﷺ ശപിച്ചിരിക്കുന്നു.എന്ന് ഇബ്നു മസ്ഊദ് (റ) പറയുകയുണ്ടായി. ഈ വിവരം ഉമ്മുയഅ്ക്വൂബ് (റ) എന്ന ഒരു സ്ത്രീ കേട്ടു. അവർ അദ്ദേഹത്തോട്: 'താങ്കൾ ഇന്നിന്നവരെ ശപിച്ചു പറഞ്ഞുവോ?' എന്ന് ചോദിച്ചു. അദ്ദേഹം പറഞ്ഞു: റസൂൽ തിരുമേനി ശപിച്ചവരെ എന്തുകൊണ്ട് എനിക്ക് ശപിച്ചുകൂടാ? അത് അല്ലാഹുവിന്റെ കിതാബിലുണ്ട് താനും.സ്ത്രീ പറഞ്ഞു: മുസ്ഹഫിന്റെ രണ്ട് ചട്ടകൾക്കിടയിലുള്ളതെല്ലാം ഞാൻ വായിച്ചിട്ടുണ്ട്. അതിലൊന്നും ഇത് കണ്ടില്ലല്ലോ?ഇബ്നുമസ്ഊദ്(റ): 'നിങ്ങളത് വായിച്ചിട്ടുണ്ടെങ്കിൽ നിങ്ങളത് കണ്ടിട്ടുമുണ്ട്.وَمَا آتَاكُم الرَّسُولُ الخ റസൂൽ നിങ്ങൾക്ക് കൊണ്ടുതന്നത്......) എന്ന വാക്യം വായിച്ചിട്ടില്ലേ? സ്ത്രീ: 'വായിക്കാതേ?' ഇബനുമസ്ഊദ് (റ): 'എന്നാൽ മേൽപറഞ്ഞതെല്ലാം തിരുമേനി വിരോധിച്ചിരിക്കുന്നു.'(ബു; മു.)

നബിചര്യകളെ പുറംതള്ളിക്കൊണ്ട് ക്വുർആൻ മാത്രം മതിയെന്ന് പറയുന്നവരെപ്പറ്റി തിരുമേനി നേരത്തെ തന്നെ പ്രവചനം ചെയ്തിട്ടുള്ളത് കാണുമ്പോൾ, ഓരോ സത്യവിശ്വാസിക്കും ആശ്ചര്യവും ആത്മവിശ്വാസവും തോന്നിയേക്കുന്നതാകുന്നു. ഏതുതരം ആളുകളിൽനിന്നാണ് അത്തരം വാദങ്ങൾ പുറത്തുവരികയെന്നുകൂടി ആ പ്രവചനത്തിൽ അവിടുന്ന് ചൂണ്ടിക്കാട്ടിയിരിക്കുന്നു! തിരുമേനി പറയുന്നു:

لا الفين احدكم على اريكته يأتيه امر مما أمرت أو نهيت عنه فيقول لا ادري ما وجدناه في كتاب الله

نبعناه- أحمد وأبوا داود والترمذي وابن ماجه والبيهقي

(സാരം: നിങ്ങളിലൊരാൾ തന്റെ അലംകൃതമായ കട്ടിലിൽ ചാരിയിരുന്നു സുഖിച്ചുകൊണ്ടിരിക്കെ, ഞാൻ കല്പിച്ചതോ, വിരോധിച്ചതോ ആയ വല്ല കാര്യവും അവന്റെ അടുക്കൽ വരുകയും, അപ്പോൾ അവൻ 'എനിക്ക് (അതൊന്നും) അറിഞ്ഞുകൂടാ, നാം അല്ലാഹുവിന്റെ കിതാബിൽ കണ്ടതു നമുക്കു പിൻപറ്റാം' എന്ന് പറയുകയും ചെയ്യുന്നത് ഞാൻ കണ്ടെത്താതിരിക്കട്ടെ. (അ; ദാ; തി; ജ; ബ.) ആയത്തിന്റെ അവസാനത്തിൽ അല്ലാഹുവിനെ സൂക്ഷിക്കണമെന്ന് പറഞ്ഞതും അല്ലാഹു കഠിനമായ ശിക്ഷാനടപടി എടുക്കുന്നവനാണെന്ന് പറഞ്ഞതും അത്തരക്കാർ ഓർത്തിരിക്കേണ്ടതാണ്.

'ഫൈഉ'ന്റെ സ്വത്തുക്കൾ നബി തിരുമേനിﷺക്ക് പുറമെ നാലുകൂട്ടരിൽ വിനിയോഗിക്കുവാനുള്ളതാണ് എന്ന് പറഞ്ഞുവല്ലോ. ഈ നാലുകൂട്ടർ എത്തരത്തിലുള്ളവരാണെന്നും, അവരുടെ പ്രത്യേകതകൾ എന്താണെന്നും അല്ലാഹു തുടർന്നു പറയുന്നു:-

لِلْفُقَرَآءِ ٱلْمُهَـٰجِرِينَ ٱلَّذِينَ أُخْرِجُوا۟ مِن دِيَـٰرِهِمْ وَأَمْوَٰلِهِمْ يَبْتَغُونَ فَضْلًا مِّنَ ٱللَّهِ وَرِضْوَٰنًا وَيَنصُرُونَ ٱللَّهَ وَرَسُولَهُۥٓ ۚ أُو۟لَـٰٓئِكَ هُمُ ٱلصَّـٰدِقُونَ ﴿٨﴾

**﴾8﴿ അതായത്, തങ്ങളുടെ വാസസ്ഥലങ്ങളിൽനിന്നും, സ്വത്തുക്കളിൽനിന്നും പുറത്താക്കപ്പെട്ടിട്ടുള്ള 'മുഹാജിറു'കളായ [സ്വദേശം വിട്ടുപോയ] ദരിദ്രൻമാർക്ക്; അല്ലാഹുവിങ്കൽനിന്നുള്ള ദയവും പൊരുത്തവും തേടിക്കൊണ്ടും, അല്ലാഹുവിനെയും അവന്റെ റസൂലിനെയും സഹായിച്ചുകൊണ്ടുമിരിക്കവെ (പുറത്താക്കപ്പെട്ടവർ) അക്കൂട്ടർതന്നെയാണ് സത്യവാൻമാർ.**

---

﴾8﴿ لِلْفُقَرَآءِ ദരിദ്രൻമാർക്ക് ٱلْمُهَـٰجِرِينَ മുഹാജിറുകളായ, അഭയാർത്ഥികളായ ٱلَّذِينَ أُخْرِجُوا۟ അതായത് പുറത്താക്കപ്പെട്ടവർ مِن دِيَـٰرِهِمْ തങ്ങളുടെ ഭവന(വാസസ്ഥല)ങ്ങളിൽനിന്ന് وَأَمْوَٰلِهِمْ തങ്ങളുടെ സ്വത്തുക്കളിൽനിന്നും يَبْتَغُونَ അവർ തേടി (അന്വേഷിച്ചു) കൊണ്ടിരിക്കവെ فَضْلًا ദയവ്, അനുഗ്രഹം مِّنَ ٱللَّهِ അല്ലാഹുവിൽനിന്ന് وَرِضْوَٰنًا പൊരുത്തവും, പ്രീതിയും وَيَنصُرُونَ അവർ സഹായിക്കുകയും ചെയ്തുകൊണ്ടിരിക്കെ ٱللَّهَ അല്ലാഹുവിനെ وَرَسُولَهُۥ അവന്റെ റസൂലിനെയും أُو۟لَـٰٓئِكَ هُمُ അക്കൂട്ടർ തന്നെയാണ് ٱلصَّـٰدِقُونَ സത്യവാൻമാർ

---

'ഞങ്ങളുടെ റബ്ബ് അല്ലാഹുവാണ്' ( رَبُّنَا الله )എന്ന് പറഞ്ഞ കാരണത്താൽ മക്കഃയിൽനിന്ന് നാടും വീടും സ്വത്തുമെല്ലാം വിട്ടേച്ചു മദീനഃയിലേക്ക് നാടുകടക്കുവാൻ നിർബന്ധിതരായ മുഹാജിറുകളാണ് ഫൈഇന്ന് അർഹരായ മേൽപ്രസ്താവിച്ച നാലുകൂട്ടരിൽ ഒരു വിഭാഗം. അല്ലാഹുവിന്റെ അനുഗ്രഹവും പൊരുത്തവുമാണവരുടെ ലക്ഷ്യം. അല്ലാഹുവിന്റെ ദീനിനെയും നബി തിരുമേനിﷺയെയും സഹായിച്ചു സംരക്ഷിക്കുവാൻ സർവ്വവും സമർപ്പിച്ചവരാണവർ. അപ്പോൾ, അവർ തന്നെയാണ് സത്യവിശ്വാസം സത്യമായി പുലർത്തിയവർ. മറുതുണിയിരിക്കട്ടെ, ഉടുതോണിപോലുമില്ലാത്ത- ഭാവിജീവിതത്തിന് പോകട്ടെ, ഹിജ്റഃയാത്രക്കുള്ള ചിലവിനുപോലുമില്ലാത്ത വിധത്തിലാണവർ മദീനഃയിൽ

വന്നിരിക്കുന്നത്. ബനൂനദ്വീറിന്റെ ഈ സംഭവം നടക്കുമ്പോഴും അവർ ദരിദ്ര വർഗം തന്നെ. മദീനക്കാരായ അൻസ്വാരികളുടെ സഹായമാണ് അവർക്കവിടെ പ്രധാനമായും അവലംബം. ഇതുകൊണ്ടായിരിക്കും 'ദരിദ്രൻമാരായ മുഹാജിറുകൾ' എന്ന് പറയാതെ 'മുഹാജിറുകളായ ദരിദ്രൻമാർ'(لِلْفُقَرَاءِ الْمُهَاجِرِينَ) എന്ന് അല്ലാഹു പറഞ്ഞത്. നദ്വീറിൽനിന്ന് ലഭിച്ച 'ഫൈഉ്' സ്വത്തിൽനിന്ന് നബിﷺ അധികം നൽകിയത് മുഹാജിറുകൾക്കായിരുന്നു. അൻസ്വാരികൾക്ക് ചുരുക്കം ചിലർക്ക് മാത്രമേ നൽകുകയുണ്ടായുള്ളൂ. അതിനും കാരണം ഇതുതന്നെ. മുഹാജിറുകളെപ്പോലെ, അവരുടെ സുഖദുഃഖങ്ങളിലും, ഇസ്‌ലാമിന്റെ സേവനത്തിലും പങ്കുകൊള്ളുന്നവരാണല്ലോ അൻസ്വാരികൾ.

وَٱلَّذِينَ تَبَوَّءُو ٱلدَّارَ وَٱلۡإِيمَـٰنَ مِن قَبۡلِهِمۡ يُحِبُّونَ مَنۡ هَاجَرَ إِلَيۡهِمۡ

**﴾9﴿ അവരുടെ മുമ്പായി [മുഹാജിറുകളുടെ വരവിനുമുമ്പായി] വാസസ്ഥലവും സത്യവിശ്വാസവും സ്വീകരിച്ചു [സൗകര്യപ്പെടുത്തി]വെച്ചവരും (ആയ ദരിദ്രൻമാരും). തങ്ങളുടെ അടുക്കലേക്ക് ഹിജ്‌റഃവന്ന [നാടുവിട്ടുവന്ന]വരെ അവർ സ്നേഹിക്കുന്നു;**

وَلَا يَجِدُونَ فِي صُدُورِهِمۡ حَاجَةً مِّمَّآ أُوتُواْ وَيُؤۡثِرُونَ عَلَىٰٓ أَنفُسِهِمۡ وَلَوۡ كَانَ بِهِمۡ خَصَاصَةٌۚ

**തങ്ങൾക്ക് നൽകപ്പെട്ടത് സംബന്ധിച്ച് അവരുടെ നെഞ്ചു [മനസ്സു]കളിൽ യാതൊരാവശ്യവും അവർ കണ്ടെത്തുന്നുമില്ല! തങ്ങളിൽ വല്ലവിടവും (അഥവാ ദാരിദ്ര്യം) ഉണ്ടായിരുന്നാൽ പോലും അവർ തങ്ങളുടെ ദേഹങ്ങളെക്കാൾ (മറ്റുള്ളവർക്ക്) പ്രാധാന്യം നൽകുകയും ചെയ്യുന്നു!**

وَمَن يُوقَ شُحَّ نَفۡسِهِۦ فَأُوْلَـٰٓئِكَ هُمُ ٱلۡمُفۡلِحُونَ ٩

**ഏതൊരുവൻ തന്റെ മനസ്സിന്റെ പിശുക്കിൽ (അഥവാ ആർത്തിയിൽ) നിന്ന് കാത്തുരക്ഷിക്കപ്പെടുന്നുവോ, അങ്ങനെയുള്ളവർ തന്നെയാണ് വിജയികൾ.**

---

﴾9﴿ وَٱلَّذِينَ യാതൊരുകൂട്ടരും تَبَوَّءُو അവർ സൗകര്യപ്പെടുത്തി, ഒരുക്കം ചെയ്തു, താമസമാക്കി, സ്വീകരിച്ചു ٱلدَّارَ വാസസ്ഥലം, പാർപ്പിടത്തിന് وَٱلۡإِيمَـٰنَ സത്യവിശ്വാസവും, വിശ്വാസത്തിന്നും مِن قَبۡلِهِمۡ അവരുടെ മുമ്പ് يُحِبُّونَ അവർ ഇഷ്ടപ്പെടുന്നു, സ്നേഹിക്കുന്നു مَنۡ هَاجَرَ ഹിജ്‌റഃ (നാടുവിട്ടു)വന്നവരെ إِلَيۡهِمۡ തങ്ങളിലേക്ക് وَلَا يَجِدُونَ അവർ കാണുന്നില്ല, കണ്ടെത്തുന്നില്ല فِي صُدُورِهِمۡ അവരുടെ നെഞ്ച് (മനസ്സു)കളിൽ حَاجَةً ഒരാവശ്യവും مِّمَّا أُوتُواْ അവർക്ക് നൽകപ്പെട്ടതിൽ وَيُؤۡثِرُونَ

അവർ പ്രാധാന്യം നൽകുക (തിരഞ്ഞെടുക്കുക)യും ചെയ്യുന്നു عَلَىٰٓ أَنفُسِهِمْ തങ്ങളുടെ ദേഹങ്ങളെക്കാൾ وَلَوْ كَانَ بِهِمْ തങ്ങളിൽ ഉണ്ടായിരുന്നാലും خَصَاصَةٌ വല്ല വിടവും, ദാരിദ്ര്യവും, അടിയന്തിരാവശ്യവും وَمَن يُوقَ ആരെങ്കിലും (യാതൊരുവൻ) കാത്തുരക്ഷിക്കപ്പെടുന്നുവോ شُحَّ نَفْسِهِۦ തന്റെ മനസ്സിന്റെ പിശുക്ക്, ആർത്തി (യിൽനിന്ന്) فَأُوْلَٰٓئِكَ هُمُ എന്നാൽ അവർ തന്നെ ٱلْمُفْلِحُونَ വിജയികൾ

---

അൻസ്വാരികളുടെ സ്ഥിതി ഇതാണ്. ഫൈഇൽനിന്ന് നൽകപ്പെടുവാൻ അവരിലുള്ള ദരിദ്രൻമാരാണ് അവകാശപ്പെട്ട മറ്റൊരു വിഭാഗം. മുഹാജിറുകൾ തങ്ങളുടെ അടുക്കലേക്ക് വരുന്നതിനുമുമ്പായിത്തന്നെ, അവർ മദീനഃയിൽ പാർപ്പിടം ഉറപ്പിക്കുകയും മുഹാജിറുകൾക്ക് വസിക്കുവാൻ വേണ്ടുന്ന സാഹചര്യങ്ങൾ ഉണ്ടാക്കിവെക്കുകയും ചെയ്തിരിക്കുന്നു. സത്യവിശ്വാസത്തിന് നേരത്തെത്തന്നെ അവർ സ്വീകരണം നൽകിയിട്ടുമുണ്ട്. അതെ, നബി തിരുമേനി ﷺ മക്കഃയിൽവെച്ച് പല ഗോത്രങ്ങളെയും ഇസ്‌ലാമിലേക്ക് ക്ഷണിച്ചുകൊണ്ടിരുന്ന അവസരത്തിൽ, മദീനഃയിൽനിന്ന് ഹജ്ജിന്വന്നിരുന്ന അഞ്ചാറുപേർ ആദ്യം നബി ﷺ യിൽ വിശ്വസിക്കുകയുണ്ടായി. അടുത്തകൊല്ലം പന്ത്രണ്ടുപേരും. അങ്ങനെ, ഇസ്‌ലാം അവരിൽ സംസാരവിഷയമായി. അടുത്തവർഷം മദീനക്കാർ പലരും ഹജ്ജിന് വന്നു. അന്ന് ക്വുറൈശികൾ അറിയാതെ അവർ അക്വബഃ (الْعَقَبَة)യിൽവെച്ച് തിരുമേനിക്ക് 'ബൈഅത്തു(ഇസ്‌ലാമിക പ്രതിജ്ഞ) ചെയ്കയുണ്ടായി. എഴുപതിൽപരം പുരുഷൻമാരും രണ്ടു സ്ത്രീകളും അതിൽ പങ്കെടുത്തിരുന്നു. ചരിത്രപ്രസിദ്ധമായ ഈ 'ബൈഅത്തി'ൽ ഇസ്‌ലാമിനും, നബി ﷺ ക്കും തങ്ങളാൽ കഴിയുന്ന സഹായങ്ങൾ ചെയ്യുമെന്ന് അവർ ഏറ്റിരുന്നു. അതിന് ശേഷം ക്വുറൈശികളുടെ അക്രമം കൊടുമ്പിരിക്കൊള്ളുകയും മുസ്‌ലിംകൾ മദീനഃയിലേക്ക് ഹിജ്റഃപോകുകയുമാണുണ്ടായത്. അങ്ങനെ, മുഹാജിറുകൾ അവിടെ ചെല്ലുമ്പോഴേക്കുതന്നെ തങ്ങളുടെ നാട്ടിൽ അവർക്ക് താമസിക്കാനുള്ള സൗകര്യം അവർ സംജാതമാക്കിയിരുന്നു. മദീനഃയിലെ വീടുകളിൽ സത്യവിശ്വാസം സ്ഥലം പിടിക്കുകയും ചെയ്തിരുന്നു.

മുഹാജിറുകൾ ചെന്നുചേർന്ന ശേഷമോ? ഓരോ മുഹാജിറിനെയും ഓരോസഹോദരൻ തന്റെ ഒന്നിച്ചു താമസിപ്പിച്ചു; തങ്ങളുടെ സ്വത്തിൽനിന്നും ഓരോ പങ്ക് കൊടുത്തു; രണ്ട് ഭാര്യമാരുള്ള ചിലർ ഒരാളെ വിവാഹമോചനം ചെയ്തു തന്റെ സഹോദരന് വിവാഹം കഴിപ്പിച്ചുകൊടുത്തു; തങ്ങൾ പട്ടിണികിടന്നും അവർക്ക് ഭക്ഷണം നൽകി. അതെ, ബൈഅത്തുൽ അക്വബഃയിലെ കരാറുകൾ തികച്ചും, അതിനപ്പുറവും അവർ പാലിച്ചു. അൻസ്വാരികളുടെ പെരുമാറ്റത്തെക്കുറിച്ച് മുഹാജിറുകൾ ഇപ്രകാരം പ്രസ്താവിച്ചതായി അനസ് (റ) പറയുകയുണ്ടായി: റസൂലേ, നാം വന്നു ചേർന്നിട്ടുള്ള ഈ ജനതയെപ്പോലെ, ഏതൊരു നിസ്സാരകാര്യത്തിലും ഇത്രയും നന്നായി സഹകരണം ചെയ്യുന്നതും, ഇത്ര

വളരെ ഔദാര്യം ചെയ്യുന്നതുമായ ഒരു ജനതയെ ഞങ്ങൾ കണ്ടിട്ടില്ല. ഞങ്ങളുടെ ഭാരങ്ങൾ അവർ ഞങ്ങൾക്ക് തീർത്തുതരുന്നു. ഞങ്ങളുടെ ജോലികളിൽ അവർ ഞങ്ങളോട് പങ്കുചേരുന്നു. ആകയാൽ (അല്ലാഹുവിങ്കൽനിന്നുള്ള) കൂലിയെല്ലാം അവർ കൊണ്ടുപോയിക്കളയുമോ എന്ന് ഞങ്ങൾക്ക് ഭയമായിരിക്കുന്നു. ഇതുകേട്ടപ്പോൾ റസൂൽﷺ പറഞ്ഞു; ഇല്ല- നിങ്ങൾ അവരെപ്പറ്റി പുകഴ്ത്തിപ്പറയുകയും, അവർക്കുവേണ്ടി അല്ലാഹുവിനോട് പ്രാർത്ഥിക്കുകയും ചെയ്യുമ്പോൾ അതുണ്ടാവുകയില്ല. ചുരുക്കിപ്പറഞ്ഞാൽ മുഹാജിറുകളെ അവർ അങ്ങേഅറ്റം ഹൃദയംഗമമായി സ്നേഹിച്ചിരുന്നു. (يُحِبُّونَ مَنْ هَاجَرَ إِلَيْهِم)

എനി, ഇത്രയെല്ലാം ഉദാരമായി അവർ മുഹാജിറുകളോട് പെരുമാറിയിരുന്നുവെങ്കിലും, തങ്ങൾക്ക് ലഭിക്കുന്ന ഏതെങ്കിലും തരത്തിലുള്ള ലഭ്യങ്ങളിലോ നേട്ടങ്ങളിലോ അൻസ്വാരികൾക്ക് വല്ല അസൂയയോ വെറുപ്പോ ഉണ്ടായിരുന്നുവോ? ഒരിക്കലുമില്ല. വേണമെങ്കിൽ, ബനൂനദ്വീറിൽനിന്ന് ലഭിച്ച 'ഫൈഉ്' അവർക്കും മുഹാജിറുകൾക്കുമിടയിൽ നബിﷺ ഭാഗിച്ചുകൊടുക്കുമായിരുന്നു. പക്ഷേ, മുഹാജിറുകളിൽ ഭാഗിച്ചുകൊടുക്കുവാൻ അവർ സമ്മതിക്കുകയാണ് ചെയ്തത്. ബഹ്റൈനിയിൽനിന്ന് ലഭിച്ച ഭൂമികൾ അവർക്ക് ഭാഗിച്ചുകൊടുക്കുമെന്ന് നബി ﷺ പറഞ്ഞപ്പോൾ, വേണ്ടാ, ഞങ്ങളുടെ സഹോദരങ്ങളായ മുഹാജിറുകൾക്കും അതുപോലെ നൽകുന്നുണ്ടെങ്കിൽ മതി എന്നായിരുന്നു അവരുടെ മറുപടി. (ബു.) ഒരിക്കൽ നബിﷺയുടെ അടുക്കൽ തന്റെ ദാരിദ്ര്യത്തെക്കുറിച്ച് സങ്കടപ്പെട്ടുകൊണ്ടുവന്ന ഒരു അതിഥിയെ സൽക്കരിക്കുവാൻ തിരുമേനിയുടെ ഭാര്യമാരുടെ വീടുകളിൽ യാതൊന്നും ഉണ്ടായിരുന്നില്ല. അന്നത്തെ രാത്രി അദ്ദേഹത്തെ സൽക്കരിക്കുവാൻ ആരുണ്ട് എന്ന് തിരുമേനി അന്വേഷിച്ചു. അൻസ്വാരിക്കാരനായ അബൂത്വൽഹഃ (റ) മുമ്പോട്ടുവന്ന് അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോയി. അദ്ദേഹത്തിന്റെ വീട്ടിലാകട്ടെ, കുഞ്ഞുങ്ങൾക്കുള്ള ഭക്ഷണം മാത്രമേ ഉണ്ടായിരുന്നുള്ളൂ. കുഞ്ഞുങ്ങളെ നേരത്തെത്തന്നെ കിടത്തി ഉറക്കുവാനും, ഭക്ഷണത്തിനിരിക്കുമ്പോൾ വിളക്കില്ലാതെ കഴിച്ചുകൂട്ടുവാനും ആ മാന്യൻ തന്റെ ഭാര്യയുമായി പരിപാടിയിട്ടു. അങ്ങനെ, വീട്ടുകാരെല്ലാം പട്ടിണികിടന്ന് ഉള്ള ഭക്ഷണംകൊണ്ട് അതിഥിയെ സൽക്കരിച്ചു. നബിﷺ ഇവരെപ്പറ്റി വളരെ പ്രശംസിക്കുകയുണ്ടായി. ഈ സംഭവം പ്രധാനപ്പെട്ട പല ഹദീഥ് പണ്ഡിതൻമാരും വിസ്തരിച്ചു രേഖപ്പെടുത്തിക്കാണാം. അൻസ്വാരികളുടെ ഇത്തരത്തിലുള്ള ഗുണഗണങ്ങളെ ഉദ്ദേശിച്ചു കൊണ്ടാണ് അവരെപ്പറ്റി അവരിൽ എന്തെങ്കിലും വിടവ്- അഥവാ പ്രാരാബ്ധമോ വിഷമമോ -ഉണ്ടായാലും അവർ തങ്ങളെക്കാൾ മറ്റുള്ളവർക്ക് പ്രാധാന്യം നൽകും എന്ന് അല്ലാഹു പറയുന്നതും.

സ്നേഹം, ഔദാര്യം, ത്യാഗം, നിസ്വാർത്ഥത ആദിയായ ഗുണങ്ങളിൽ അൻസ്വാരികൾ ഈ നിലക്ക് എത്തിച്ചേരുവാനുള്ള കാരണമെന്താണെന്നും, മനുഷ്യർക്കിടയിൽ ഇതുപോലെയുള്ള ഗുണങ്ങൾ വിരളമായിത്തീരുവാനുള്ള കാരണമെന്താണെന്നും അല്ലാഹു തുടർന്ന് ചൂണ്ടിക്കാട്ടിയിരിക്കുന്നു:

وَمَنْ يُوقَ شُحَّ نَفْسه فَأُولئكَ هُمُ الْمُفْلِحُون (തന്റെ മനസ്സിന്റെ പിശുക്കിൽനിന്ന് ആർ കാത്തു രക്ഷിക്കപ്പെടുന്നുവോ അവർതന്നെയാണ് വിജയികൾ) പിശുക്ക് എന്ന് വിവർത്തനം ചെയ്തത് شُح (ശുഹ്ഹ്) എന്ന പദത്തെയാണ്. കൈവശമുള്ളത് ചിലവഴിക്കാതെ ലുബ്ധത കാണിക്കുകയും, മറ്റുള്ളവരുടെ കയ്യിലുള്ളതുകൂടി ലഭിക്കണമെന്ന് മോഹിക്കുകയും ചെയ്യുന്നതാണ് 'ശുഹ്ഹ്'. ഈ രണ്ടുകാര്യങ്ങളുംകൂടി ദ്യോതിപ്പിക്കുന്ന ഒറ്റ വാക്ക് മലയാളത്തിൽ കാണുന്നില്ല. ഏതായാലും അൻസ്വാരികൾ, 'ശുഹ്ഹി'ൽ നിന്നും വിമുക്തരായിരുന്നുവെന്നും, 'ശുഹ്ഹ്' നിമിത്തമാണ് മനുഷ്യൻ സ്വാർത്ഥം മുതലായ ദുർഗുണങ്ങൾക്ക് വശംവദരാകുന്നതെന്നും ഇതിൽനിന്ന് വ്യക്തമാകുന്നു.

നബിﷺ പറഞ്ഞിരിക്കുന്നു: നിങ്ങൾ 'ശുഹ്ഹ്' (പിശുക്ക്) സൂക്ഷിക്കുവിൻ. കാരണം, 'ശുഹ്ഹ്' നിങ്ങളുടെ മുമ്പുണ്ടായിരുന്നവരെ നാശത്തിൽ പതിപ്പിച്ചിരിക്കുന്നു. തങ്ങളുടെ രക്തം ചിന്തിക്കുവാനും, അവരിൽ വിരോധിക്കപ്പെട്ട കാര്യങ്ങളെ അനുവദനീയമാക്കുവാനും അത് അവരെ പ്രേരിപ്പിച്ചു(മു.) മറ്റൊരു നബിവചനം ഇപ്രകാരം വന്നിരിക്കുന്നു: അല്ലാഹുവിന്റെ മാർഗത്തിലെ (യുദ്ധം മൂലമുണ്ടാകുന്ന) പൊടിയും, നരകാഗ്നിയുടെ പുകയുംകൂടി ഒരു അടിയാന്റെ ഉള്ളിൽ ഒരിക്കലും സമ്മേളിക്കുകയില്ല. സത്യവിശ്വാസവും ശുഹ്ഹും കൂടി ഒരു അടിയാന്റെ ഹൃദയത്തിൽ ഒരിക്കലും സമ്മേളിക്കുന്നതുമല്ല. (തിർമദിയും മറ്റ് ചിലരും.) അല്ലാഹു നമ്മെ പിശുക്കിൽനിന്നും അതിന്റെ ദോഷങ്ങളിൽനിന്നും കാത്തു രക്ഷിക്കട്ടെ. ആമീൻ.

ഫൈഇന്റെ അവകാശികളായ പാവപ്പെട്ടവർ ഉൾക്കൊള്ളുന്ന ദരിദ്രരായ മുഹാജിറുകളെപ്പറ്റിയും, അൻസ്വാരികളെപ്പറ്റിയും വിവരിച്ചശേഷം അവർ ഉൾക്കൊള്ളുന്ന മൂന്നാമത്തെ വിഭാഗത്തെക്കുറിച്ചു പറയുന്നു:-

وَٱلَّذِينَ جَآءُو مِنۢ بَعْدِهِمْ يَقُولُونَ رَبَّنَا ٱغْفِرْ لَنَا وَلِإِخْوَٰنِنَا ٱلَّذِينَ سَبَقُونَا بِٱلْإِيمَـٰنِ

**﴾10﴿ അവരുടെ ശേഷം വന്നവരും (ആയ ദരിദ്രൻമാർക്കും). അവർ പറയും: ഞങ്ങളുടെ റബ്ബേ, ഞങ്ങൾക്കും, സത്യവിശ്വാസത്തോടെ ഞങ്ങൾക്ക് മുൻകഴിഞ്ഞുപോയിട്ടുള്ള ഞങ്ങളുടെ സഹോദരങ്ങൾക്കും നീ പൊറുത്തുതരേണമേ!**

وَلَا تَجْعَلْ فِى قُلُوبِنَا غِلًّا لِّلَّذِينَ ءَامَنُوا۟ رَبَّنَآ إِنَّكَ رَءُوفٌ رَّحِيمٌ ﴿١٠﴾

**സത്യവിശ്വാസം സ്വീകരിച്ചവരോട് ഞങ്ങളുടെ ഹൃദയങ്ങളിൽ ഒരു വിദ്വേഷവും (അഥവാ പകയും) ഉണ്ടാക്കരുതേ! ഞങ്ങളുടെ റബ്ബേ! നിശ്ചയമായും നീ വളരെ കൃപയുള്ളവനാണ്, കരുണാനിധിയാണ്.**

﴾10﴿ وَٱلَّذِينَ جَآءُو വന്നവരും مِنۢ بَعۡدِهِمۡ അവരുടെ ശേഷം يَقُولُونَ അവർ പറയും, പറയുന്നു رَبَّنَا ഞങ്ങളുടെ റബ്ബേ ٱغۡفِرۡ لَنَا ഞങ്ങൾക്ക് പൊറുത്തു തരേണമേ وَلِإِخۡوَٰنِنَا ഞങ്ങളുടെ സഹോദരങ്ങൾക്കും ٱلَّذِينَ سَبَقُونَا ഞങ്ങൾക്ക് മുൻകഴിഞ്ഞ (മുൻകടന്ന)വരായ بِٱلۡإِيمَٰنِ സത്യവിശ്വാസത്തോടെ وَلَا تَجۡعَلۡ ആക്കരുതേ, ഉണ്ടാക്കരുതേ فِى قُلُوبِنَا ഞങ്ങളുടെ ഹൃദയങ്ങളിൽ غِلًّا വിദ്വേഷം, പക, ചതി, കെട്ടിക്കുടുക്ക് لِّلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരോട് رَبَّنَآ ഞങ്ങളുടെ റബ്ബേ إِنَّكَ നിശ്ചയമായും നീ رَءُوفٌ വളരെ കൃപ (ദയ) ഉള്ളവനാണ് رَّحِيمٌ കരുണാനിധിയാണ്

---

സ്വഹാബികളെതൊട്ട് ശേഷംവരുന്ന അവരുടെ പിൻഗാമികളായ താബിഉ( التابِعُونَ )കളാണ് പ്രധാനമായും ഉദ്ദേശ്യം. പിന്നീട് ക്വിയാമത്ത്നാൾ വരെയുണ്ടാകുന്ന അവരുടെ പിൻഗാമികൾ പൊതുവിലും ഉൾപ്പെടുന്നു. സൂ: തൗബഃയിൽ മുഹാജിറുകളെയും അൻസ്വാരികളെയും കുറിച്ച് വിവരിച്ചശേഷം (100 -ാം വചനത്തിൽ) اتبعوهم باحسان (സുകൃതം ചെയ്തുകൊണ്ട് അവരെ പിൻപറ്റിയവരും) എന്ന് പറഞ്ഞിരിക്കുന്നു. സ്വഹാബികളുടെ മാതൃകകളെ പിൻപറ്റിക്കൊണ്ട് പിൽക്കാലങ്ങളിൽ ജീവിച്ചുപോന്ന സത്യവിശ്വാസികളാണ് ഇത് കൊണ്ടുദ്ദേശ്യം എന്ന് ഇതിൽ നിന്ന് മനസ്സിലാക്കാം. ഇങ്ങനെയുള്ളവരിൽപെട്ട ദരിദ്രജനങ്ങൾക്കും അതതുകാലത്ത് ലഭിക്കുന്ന ഫൈഇൽ നിന്ന് നൽകപ്പെടേണ്ടതാണ് എന്ന് താൽപര്യം.

സ്വഹാബികളുടെ കാലടികളെ പിൻപറ്റിയ സജ്ജനങ്ങളാണ് ഇവിടെ ഉദ്ദേശ്യമെന്നുള്ളതിന് അവരുടെ ഈ പ്രാർത്ഥനതന്നെ തെളിവാകുന്നു. അവരുടെ ജീവിതക്രമങ്ങളെയും സൽഗുണങ്ങളെയും തൃപ്തിപ്പെടുകയും, മാനിക്കുകയും ചെയ്തതുകൊണ്ടാണല്ലോ അവർക്കും തങ്ങൾക്കും വേണ്ടി ഇവർ പ്രാർത്ഥിക്കുന്നത്. പ്രാർത്ഥനയിലാകട്ടെ, തങ്ങളുടെ മുൻകഴിഞ്ഞ ആ സത്യവിശ്വാസികളോട് തങ്ങളുടെ ഉള്ളിൽ യാതൊരു വിദ്വേഷമോ, പകയോ, വെറുപ്പോ ഒന്നും ഉണ്ടാകരുതെന്നും കൂടി അവർ അല്ലാഹുവിനോടപേക്ഷിക്കുന്നു. മുൻഗാമികളായ സജ്ജനങ്ങളോട് ബഹുമാനമുള്ളവരുടെ ഹൃദയത്തിൽനിന്നും, നാവിൽനിന്നും മാത്രമേ ഈ പ്രാർത്ഥന പുറപ്പെടുകയുള്ളൂ. നേരെമറിച്ച് -ഇന്നത്തെ മുസ്‌ലിം സമുദായത്തിലെ ഒരു കൂട്ടം ആളുകളിൽ (*) പടർന്നുപിടിച്ചിട്ടുള്ളതുപോലെ- സ്വഹാബി

---

***(*) ക്വുർആനിൽ വിശ്വസിക്കുന്നവരാണെന്ന് സ്വയം വാദിക്കുന്നതോടൊപ്പം ക്വുർആനെയും, നബിﷺയുടെ അനുയായികളാണെന്ന് അവകാശപ്പെട്ടുകൊണ്ട് നബിﷺയെയും പഴഞ്ചരെന്നും അപരിഷ്കൃതരെന്നും മറ്റും പറഞ്ഞ് പരിഹസിക്കുവാൻ- പോരാ, അല്ലാഹുവിൽ വിശ്വസിക്കുന്നുണ്ടെന്ന് ജൽപ്പിച്ചുകൊണ്ട് അല്ലാഹുവിന്റെ ചില മഹൽഗുണങ്ങളെ വിമർശന വിധേയമാക്കുവാൻ പോലും- സങ്കോചമില്ലാത്ത മുസ്‌ലിം നാമധാരികൾ ഇന്ന് വിരളമല്ല. എന്നിരിക്കെ, സ്വഹാബികളെയും, മുൻഗാമികളായ സജ്ജനങ്ങളെയും അപമാനിച്ചു പറയുന്നതിൽ അൽഭുതപ്പെടുവാൻ എന്തുണ്ട്?! مَعَاذَ الله***

കളോടും അവരുടെ നടപടിക്രമങ്ങളനുസരിച്ചുപോന്ന മുൻഗാമികളോടും ആദരവും സ്നേഹവും തോന്നാത്തവർ മനഃപൂർവ്വം ഇങ്ങനെയുള്ള പ്രാർത്ഥനകൾ ചെയ്യുന്നതിനുപകരം, കിട്ടിയ അവസരം ഉപയോഗപ്പെടുത്തി അവരെ പഴിക്കുവാനും അവരോട് വെറുപ്പും വിദ്വേഷവും വെച്ചുകൊണ്ട് അവരെ ഇടിച്ചു താഴ്ത്തുവാനുമാണല്ലോ മുതിരുക. സൂറത്തുൽ ഹദീദ് 10 -ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ സ്വഹാബികളെക്കുറിച്ച് ഉദ്ധരിച്ച ഹദീഥുകൾ ഓർക്കുക.

ഈ വചനത്തിൽനിന്ന് നമുക്ക് ചില സംഗതികൾ മനസ്സിലാക്കാവുന്നതാണ്.

(1) ഒരാൾ മറ്റൊരാൾക്കുവേണ്ടിയും, ജീവിച്ചിരിക്കുന്നവർ മരണപ്പെട്ടുപോയ സത്യവിശ്വാസിക്കുവേണ്ടിയും പ്രാർത്ഥിക്കുന്നത് സൽക്കർമവും, അല്ലാഹുവിങ്കൽ പ്രതിഫലം ലഭിക്കുന്നതുമാകുന്നു. അത് സജ്ജനങ്ങളുടെ ലക്ഷണവുമാണ്. ഈ വചനത്തിൽ കാണുന്ന പ്രാർത്ഥന അതിനൊരു മാതൃകയുമാകുന്നു. ഇക്കാര്യം നബിവചനങ്ങളിലും പ്രോൽസാഹിപ്പിക്കപ്പെട്ടിട്ടുള്ളതത്രെ.

(2) മുൻഗാമികളായ സജ്ജനങ്ങളെ കുറ്റം പറയുകയും, അവരെക്കുറിച്ചു വിദ്വേഷവും വെറുപ്പും വെച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നത് ദുർജനങ്ങളുടെ ലക്ഷണമാകുന്നു. പ്രത്യേകിച്ചും സ്വഹാബികളെപ്പറ്റി. സ്വഹാബികളെ പഴിക്കുന്നവരായ റാഫിദ്വഃ (الرَّافِضَة) കക്ഷിക്ക് 'ഫൈഉ്' സ്വത്തിൽനിന്ന് ഓഹരി നൽകിക്കൂടാ എന്ന് ഇമാം മാലിക് (റ) ഈ ആയത്തിൽ നിന്ന് മനസ്സിലാക്കിയിരിക്കുന്നത് ഇവിടെ പ്രസ്താവ്യമാകുന്നു. മുഹാജിറുകളും, അൻസ്വാരികളുമായ സ്വഹാബികളെയും അവരെ പിൻപറ്റിയ പിൻഗാമികളെയും സംബന്ധിച്ച പ്രസ്താവനകൾക്കുശേഷം, പിന്നീട് മദീനഃയിൽ അവശേഷിക്കുന്ന മുസ്ലിം വേഷധാരികളായ മുനാഫിക്വുകളെപ്പറ്റി അല്ലാഹു വിവരിക്കുന്നു:-

## വിഭാഗം- 2

أَلَمْ تَرَ إِلَى ٱلَّذِينَ نَافَقُوا۟ يَقُولُونَ لِإِخْوَٰنِهِمُ ٱلَّذِينَ كَفَرُوا۟ مِنْ أَهْلِ ٱلْكِتَٰبِ

**﴾11﴿ (നബിയേ) കപടതകാണിക്കുന്നവരെ നീ കണ്ടില്ലേ? വേദക്കാരിൽനിന്ന് അവിശ്വസിച്ചവരായ തങ്ങളുടെ സഹോദരൻമാരോട് അവർ പറയുന്നു:**

لَئِنْ أُخْرِجْتُمْ لَنَخْرُجَنَّ مَعَكُمْ وَلَا نُطِيعُ فِيكُمْ أَحَدًا أَبَدًا وَإِن قُوتِلْتُمْ لَنَنصُرَنَّكُمْ وَٱللَّهُ يَشْهَدُ إِنَّهُمْ لَكَـٰذِبُونَ ﴿١١﴾

**നിങ്ങൾ പുറത്താക്കപ്പെട്ടുവെങ്കിൽ, നിശ്ചയമായും, ഞങ്ങളും നിങ്ങളോടൊപ്പം പുറപ്പെടുകതന്നെ ചെയ്യും; നിങ്ങളുടെ വിഷയത്തിൽ ഒരാളെയും ഒരു കാലത്തും ഞങ്ങൾ അനുസരിക്കുന്നതുമല്ല; നിങ്ങളോട് യുദ്ധം ചെയ്യപ്പെട്ടുവെങ്കിലോ, നിശ്ചയമായും ഞങ്ങൾ നിങ്ങളെ സഹായിക്കുകയും ചെയ്യും. അല്ലാഹു സാക്ഷ്യപ്പെടുത്തുന്നു; നിശ്ചയമായും അവർ വ്യാജം പറയുന്നവരാകുന്നു എന്ന്.**

---

11. أَلَمْ تَرَ നീ കണ്ടില്ലേ, നോക്കുന്നില്ലേ إِلَى ٱلَّذِينَ യാതൊരുവരിലേക്ക് نَافَقُوا۟ കപടത പ്രവർത്തിച്ച (കപടവിശ്വാസം സ്വീകരിച്ച) يَقُولُونَ അവർ പറയുന്നു لِإِخْوَٰنِهِمُ തങ്ങളുടെ സഹോദരൻമാരോട് ٱلَّذِينَ كَفَرُوا۟ അവിശ്വസിച്ചവരായ مِنْ أَهْلِ ٱلْكِتَـٰبِ വേദക്കാരിൽ നിന്ന് لَئِنْ أُخْرِجْتُمْ നിങ്ങൾ ബഹിഷ്ക്കരിക്കപ്പെട്ടുവെങ്കിൽ لَنَخْرُجَنَّ നിശ്ചയമായും ഞങ്ങൾ പുറപ്പെടും, പുറത്തുപോകും مَعَكُمْ നിങ്ങളുടെ കൂടെ, ഒപ്പം وَلَا نُطِيعُ ഞങ്ങൾ അനുസരിക്കുകയുമില്ല فِيكُمْ നിങ്ങളുടെ വിഷയത്തിൽ أَحَدًا ഒരാളെയും أَبَدًا ഒരു കാലത്തും وَإِن قُوتِلْتُمْ നിങ്ങളോട് യുദ്ധം ചെയ്യപ്പെട്ടുവെങ്കിലോ لَنَنصُرَنَّكُمْ നിശ്ചയമായും ഞങ്ങൾ നിങ്ങളെ സഹായിക്കും وَٱللَّهُ يَشْهَدُ അല്ലാഹു സാക്ഷ്യം വഹിക്കുന്നു, സാക്ഷ്യപ്പെടുത്തുന്നു إِنَّهُمْ നിശ്ചയമായും അവർ لَكَـٰذِبُونَ വ്യാജം പറയുന്നവർ തന്നെ എന്ന്.

---

കപടവിശ്വാസികളുടെ നേതൃത്വം വഹിക്കുന്ന അബ്ദുല്ലാഹിബ്നു ഉബയ്യ് മുതലായവർ നദ്വീർഗോത്രക്കാരായ യഹൂദികളോട് പറഞ്ഞിരുന്ന വാക്കുകളാണിവ. രണ്ടുകൂട്ടരും തമ്മിൽ ജാതിവ്യത്യാസമുണ്ടെങ്കിലും, അവിശ്വാസത്തിലും, മുസ്‌ലിംകളോടുള്ള പകയിലും പരസ്പരം സഹോദരൻമാരാണല്ലോ. അവരുടെ വീരവാദങ്ങളും വാഗ്ദാനങ്ങളും തനി കള്ളവും പൊള്ളയുമാണെന്ന് അല്ലാഹു ഉറപ്പിച്ചു പറയുന്നു. അതെ,-

لَئِنْ أُخْرِجُوا۟ لَا يَخْرُجُونَ مَعَهُمْ وَلَئِن قُوتِلُوا۟ لَا يَنصُرُونَهُمْ

**﴿12﴾ അവർ പുറത്താക്കപ്പെട്ടുവെങ്കിൽ, ഇവർ [കപടവിശ്വാസികൾ] അവരൊന്നിച്ചു പുറപ്പെട്ടു പോകയില്ലതന്നെ; അവരോട് യുദ്ധം ചെയ്യപ്പെട്ടുവെങ്കിൽ ഇവർ അവരെ സഹായിക്കുകയുമില്ല;**

وَلَئِن نَّصَرُوهُمْ لَيُوَلُّنَّ ٱلْأَدْبَٰرَ ثُمَّ لَا يُنصَرُونَ ﴿١٢﴾

**അവരെ ഇവർ സഹായിച്ചാൽ തന്നെയും ഇവർ നിശ്ചയമായും, പിൻതിരിഞ്ഞോടുന്നതാണ്. പിന്നീട് അവർക്ക് സഹായം ലഭിക്കുന്നതല്ല.**

﴾12﴿ لَئِنْ أُخْرِجُوا അവർ പുറത്താക്കപ്പെട്ടുവെങ്കിൽ لَا يَخْرُجُونَ ഇവർ പുറത്തു പോകയില്ല, പുറപ്പെടുകയില്ല مَعَهُمْ അവരുടെ ഒപ്പം وَلَئِن قُوتِلُوا അവരോട് യുദ്ധം ചെയ്യപ്പെട്ടെങ്കിലോ لَا يَنصُرُونَهُمْ ഇവർ അവരെ സഹായിക്കയില്ല وَلَئِن نَّصَرُوهُمْ അവരെ ഇവർ സഹായിച്ചാൽ തന്നെയും لَيُوَلُّنَّ ٱلْأَدْبَٰرَ ഇവർ പിൻതിരിഞ്ഞോടും ثُمَّ لَا يُنصَرُونَ പിന്നെ അവർ സഹായിക്കപ്പെടുക (അവർക്ക് സഹായം ലഭിക്കുക)യില്ല

---

സംഭവിച്ചതും അല്ലാഹു പറഞ്ഞതുപോലെത്തന്നെ എന്ന് പറയേണ്ടതില്ലല്ലോ. ഈ സംഭവത്തിൽ മാത്രമല്ല, നദ്വീറിന്റെ സഹോദരഗോത്രങ്ങളായ ക്വുറൈദ്വഃയിലെയും, ഖൈബറിലെയും യഹൂദികളുമായുണ്ടായ യുദ്ധങ്ങളിലും മുനാഫിക്വുകൾ അവരെ സഹായിക്കുകയുണ്ടായില്ല.

لَأَنتُمْ أَشَدُّ رَهْبَةً فِي صُدُورِهِم مِّنَ ٱللَّهِ ۚ ذَٰلِكَ بِأَنَّهُمْ قَوْمٌ لَّا يَفْقَهُونَ ﴿١٣﴾

**﴾13﴿ നിശ്ചയമായും, നിങ്ങളാണ് അവരുടെ നെഞ്ചു [മനസ്സു]കളിൽ അല്ലാഹുവിനെക്കാൾ കഠിനമായി ഭയമുള്ളത്. അത് അവർ (കാര്യം) ഗ്രഹിക്കാത്ത ഒരു ജനതയാണെന്നുള്ളതുകൊണ്ടാകുന്നു.**

لَا يُقَٰتِلُونَكُمْ جَمِيعًا إِلَّا فِي قُرًى مُّحَصَّنَةٍ أَوْ مِن وَرَآءِ جُدُرٍۭ ۚ بَأْسُهُم بَيْنَهُمْ شَدِيدٌ

**﴾14﴿ കോട്ടയാ(ക്കി ഭദ്രമാ)ക്കപ്പെട്ട രാജ്യങ്ങളിൽവെച്ചോ, അല്ലെങ്കിൽ വല്ല മതിലുകളുടെയും പിന്നിൽ നിന്നോ അല്ലാതെ, അവർ ഒരുമിച്ചു (യോജിച്ചു)കൊണ്ട് നിങ്ങളോടു യുദ്ധം ചെയ്കയില്ല. തങ്ങൾക്കിടയിൽ അവരുടെ സമരശക്തി (അഥവാ ശൂരത) കടുത്തതാകുന്നു.**

تَحْسَبُهُمْ جَمِيعًا وَقُلُوبُهُمْ شَتَّىٰ ۚ ذَٰلِكَ بِأَنَّهُمْ قَوْمٌ لَّا يَعْقِلُونَ ﴿١٤﴾

**നീ അവരെ യോജിച്ചവരാണെന്ന് വിചാരിക്കുന്നു; അവരുടെ ഹൃദയങ്ങളാകട്ടെ, വിഭിന്നങ്ങളാകുന്നു. അത്, അവർ ബുദ്ധികൊടു(ത്തു മനസ്സിലാ)ക്കാത്ത ഒരു ജനതയാണെന്നുള്ളതുകൊണ്ടത്രെ.**

---

﴾13﴿ لَأَنتُمْ നിങ്ങൾ, നിങ്ങൾതന്നെ أَشَدُّ رَهْبَةً പേടിയിൽ അധികം കാഠിന്യമുളളവരാണ് (അധികം പേടിക്കപ്പെടുന്നവരാണ്) فِى صُدُورِهِم അവരുടെ നെഞ്ചു (ഹൃദയ)കളിൽ مِّنَ ٱللَّهِ അല്ലാഹുവിനെക്കാളും ذَٰلِكَ അത് بِأَنَّهُمْ قَوْمٌ അവർ ഒരു ജനതയാണെന്നതുകൊണ്ടാണ് لَّا يَفْقَهُونَ ഗ്രഹിക്കാത്ത, കാര്യം തിരിയാത്ത ﴾14﴿ لَا يُقَٰتِلُونَكُمْ അവർ നിങ്ങളോട് യുദ്ധം ചെയ്കയില്ല جَمِيعًا മുഴുവനായിട്ട് (യോജിച്ചു -ഒരുമിച്ചു- സംഘടിപ്പിച്ചുകൊണ്ട്) إِلَّا فِى قُرًى രാജ്യങ്ങളിൽ (നാടുകളിൽ) വെച്ചല്ലാതെ مُّحَصَّنَةٍ കോട്ടകെട്ടപ്പെട്ട, ഭദ്രമാക്കപ്പെട്ട أَوْ مِن وَرَآءِ അല്ലെങ്കിൽ പിന്നിൽ നിന്നല്ലാതെ جُدُرٍ വല്ല മതിലുകളുടെയും بَأْسُهُم അവരുടെ സമരം, ശക്തി, ശൂരത بَيْنَهُمْ അവർക്കിടയിൽ شَدِيدٌ കഠിനമായതാണ് تَحْسَبُهُمْ നീ അവരെ വിചാരിക്കും, ഭാവിക്കുന്നു جَمِيعًا ഒരുമിച്ച (യോജിച്ച)വരാണെന്ന് وَقُلُوبُهُم അവരുടെ ഹൃദയങ്ങളാകട്ടെ شَتَّىٰ ഭിന്നങ്ങളാണ്, ചിന്നിച്ചിതറിയാണ് ذَٰلِكَ അത് بِأَنَّهُمْ അവർ ആകുന്നുവെന്നതുകൊണ്ടാണ് قَوْمٌ ഒരു ജനത لَّا يَعْقِلُونَ ബുദ്ധികൊടുക്കാത്ത, മനസ്സിലാക്കാത്ത

---

കപടവിശ്വാസികൾ ബുദ്ധിഹീനരും ചിന്താശൂന്യരുമാകകൊണ്ട് അല്ലാഹുവിനെക്കുറിച്ചുള്ളതിനെക്കാൾ ഭയം അവർക്ക് സത്യവിശ്വാസികളെക്കുറിച്ചാകുന്നു. അതുകൊണ്ടാണല്ലോ അവർ പ്രത്യക്ഷത്തിൽ വിശ്വാസികളായി നടിക്കുന്നതും. സത്യവിശ്വാസികളുടെ ആത്മാർത്ഥതയും ധീരതയും വിശ്വാസദാർഢ്യതയും അവർക്ക് സുപരിചിതമാണ്. അതുകൊണ്ട് സത്യവിശ്വാസികളോട് യുദ്ധത്തിനിറങ്ങുവാൻ അവർ ധൈര്യപ്പെടുകയില്ല. എനി, അവരും അവരുടെ കൂട്ടുകാരും ഒത്തൊരുമിച്ച് യുദ്ധത്തിന് മുതിരുകയാണെങ്കിൽ തന്നെ, വല്ല കോട്ടക്കുള്ളിൽവെച്ചോ, മതിലുകളുടെ മറവുപിടിച്ചോ ഒളിപ്പോര് നടത്തുവാനല്ലാതെ, വെളിക്കിറങ്ങി യുദ്ധം നടത്തുവാനും അവർ ധൈര്യപ്പെടുകയില്ല. അവർ തമ്മതമ്മിൽ പോരാട്ടം നടക്കുകയാണെങ്കിൽ അവർ വളരെ ശൂരതയും ശക്തിയും പ്രകടിപ്പിച്ചേക്കും. പക്ഷേ, അല്ലാഹുവിന്റെ സൈന്യത്തെ എതിരിടുവാൻ ധൈര്യം അവർക്കില്ല. കാഴ്ചയിൽ അവരെല്ലാം ഒത്തൊരുമിച്ചവരാണെങ്കിലും, വാസ്തവത്തിൽ ഹൃദയം ഭിന്നിച്ചവരും തമ്മതമ്മിൽ വെറുപ്പും പകയും വെച്ചുകൊണ്ടിരിക്കുന്നവരുമാണ്.

كَمَثَلِ ٱلَّذِينَ مِن قَبْلِهِمْ قَرِيبًا ۖ ذَاقُوا۟ وَبَالَ أَمْرِهِمْ وَلَهُمْ عَذَابٌ أَلِيمٌ ﴿١٥﴾

**﴿15﴾(ഇവരുടെ സ്ഥിതി) അടുത്ത കാലത്ത് ഇവരുടെ മുമ്പുണ്ടായിരുന്നവരുടെ മാതിരിത്തന്നെ; അവർ തങ്ങളുടെ കാര്യത്തിന്റെ ദുഷ്ഫലം ആസ്വദിച്ചു; അവർക്ക് വേദനയേറിയ ശിക്ഷയുമുണ്ട്.**

---

﴾15﴿ كَمَثَلِ ٱلَّذِينَ യാതൊരുത്തരുടെ മാതിരിത്തന്നെ, ഒരു കൂട്ടരെപ്പോലെ مِن قَبْلِهِمْ അവരുടെ മുമ്പുള്ള قَرِيبًا അടുത്ത, സമീപകാലത്ത് ذَاقُوا അവർ ആസ്വദിച്ചു, രുചി നോക്കി وَبَالَ أَمْرِهِمْ അവരുടെ കാര്യത്തിന്റെ ദുഷ്ഫലം, കെടുതി, നാശം وَلَهُمْ അവർക്കുണ്ട് താനും عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ

---

ഇവരുടെ അൽപം മുമ്പ് ഒരു ജനത ഇവരെപ്പോലെത്തന്നെ അക്രമം പ്രവർത്തിച്ചു. അതിന്റെ ഭവിഷ്യത്ത് ഇഹത്തിൽവെച്ച് അവർ അനുഭവിച്ചു. പരലോകത്ത്‌വെച്ചുള്ള വമ്പിച്ച ശിക്ഷ പുറമെയും ഉണ്ടായിരിക്കും. അതുപോലെത്തന്നെയാണ് ഇവരുടെ -ഈ യഹൂദികളുടെ, അല്ലെങ്കിൽ യഹൂദികളുടെയും മുനാഫിഖുകളുടെയും- അവസ്ഥ എന്ന് സാരം. അടുത്ത് കഴിഞ്ഞ സംഭവംകൊണ്ട് വിവക്ഷ ബദർയുദ്ധമാണെന്നും, ക്വൈനുക്വാഉ് (قَيْنُقَاع)ഗോത്രക്കാരായ യഹൂദികളെ നാടുകടത്തിയ സംഭവമാണെന്നും രണ്ടഭിപ്രായമുണ്ട്. ബനൂനദ്വീറിന്റെ സംഭവം ബനൂക്വൈനുക്വാഇന്റെ സംഭവത്തിന്റെ മുമ്പാണോ, അതല്ല പിമ്പാണോ സംഭവിച്ചതെന്ന അഭിപ്രായത്തിൽനിന്ന് ഉൽഭവിച്ചതാണ് ഈ രണ്ട് അഭിപ്രായങ്ങൾ. നദ്വീറിന്റെ സംഭവമുണ്ടാകുന്നതിന് മുമ്പുതന്നെ ക്വൈനുക്വാഇന്റെ സംഭവം ഉണ്ടായിക്കഴിഞ്ഞിരിക്കുന്നുവെന്നതാണ് ശരിയായ അഭിപ്രായം. ആ നിലക്ക് ക്വൈനുക്വാഇലെ യഹൂദികളുടെ മാതിരിത്തന്നെയാണ് നദ്വീറിലെ യഹൂദികളുടെയും അവസ്ഥ എന്നായിരിക്കും ആയത്തിന്റെ താൽപര്യം.

ക്വൈനുക്വാഇലെ യഹൂദികളും ഇവരെപ്പോലെ കരാറുലംഘനവും ചതിയും നടത്തുകയാണ് ചെയ്തത്. അതിനാൽ, നബിﷺ അവരുടെനേരെ പടയെടുത്തു. അവർ കോട്ടയിൽ അഭയം പ്രാപിച്ചുവെങ്കിലും പതിനഞ്ചുദിവസത്തെ ഉപരോധത്തിനുശേഷം, തങ്ങളുടെ പരിവാരസമേതം നാടുവിട്ടുപോയിക്കൊള്ളുവാൻ തങ്ങളെ അനുവദിക്കണമെന്ന് അവർ നബിﷺയോട് അപേക്ഷിച്ചു. തിരുമേനി അത് സമ്മതിക്കുകയും ചെയ്തു. അങ്ങനെ, അവർ അദ്റുആത്തി (أَذْرعَات) ലേക്ക് നാടുവിട്ടുപോയി. മുനാഫിഖുകൾ അവരുടെ തുരപ്പൻ വേലകൾ ഈ സംഭവത്തിലും നടത്തുകയുണ്ടായി. ഇതാണ് ക്വൈനുക്വാഇലെ യഹൂദികളുടെ സംഭവത്തിന്റെ ചുരുക്കം. അടുത്ത ആയത്തിൽ, മുനാഫിഖുകളുടെയും, യഹൂദികൾ അവരുടെ വാക്ക് വിശ്വസിച്ചതിന്റെയും ഉപമ വിവരിക്കുന്നു:

كَمَثَلِ ٱلشَّيۡطَـٰنِ إِذۡ قَالَ لِلۡإِنسَـٰنِ ٱكۡفُرۡ

**﴾16﴿ (അതെ) പിശാചിന്റെ മാതിരി; അവൻ മനുഷ്യനോട് നീ അവിശ്വസിച്ചുകൊള്ളുക എന്ന് പറഞ്ഞ സന്ദർഭം;**

فَلَمَّا كَفَرَ قَالَ إِنِّي بَرِيٓءٞ مِّنكَ إِنِّيٓ أَخَافُ ٱللَّهَ رَبَّ ٱلۡعَـٰلَمِينَ ﴿١٦﴾

**എന്നിട്ട് അവൻ [മനുഷ്യൻ] അവിശ്വസിച്ചപ്പോഴോ, അവൻ പറഞ്ഞു: ഞാൻ നിന്നിൽനിന്നും ഒഴിവായവനാണ് [നാം തമ്മിൽ ബന്ധമില്ല]; നിശ്ചയമായും ഞാൻ ലോകരക്ഷിതാവായ അല്ലാഹുവിനെ ഭയപ്പെടുന്നു.**

فَكَانَ عَـٰقِبَتَهُمَآ أَنَّهُمَا فِي ٱلنَّارِ خَـٰلِدَيۡنِ فِيهَاۚ وَذَٰلِكَ جَزَٰٓؤُاْ ٱلظَّـٰلِمِينَ ﴿١٧﴾

**﴾17﴿ അങ്ങനെ, ഇരുവരുടെയും പര്യവസാനം, അവർ രണ്ടുപേരും നിത്യവാസികളായ നിലയിൽ നരകത്തിലാണ് എന്നതായിരുന്നു. അക്രമികളുടെ പ്രതിഫലമത്രെ അത്.**

---

﴾16﴿ كَمَثَلِ ٱلشَّيۡطَـٰنِ പിശാചിനെപ്പോലെ, പിശാചിന്റെ മാതിരി إِذۡ قَالَ അവൻ പറഞ്ഞ സന്ദർഭം لِلۡإِنسَـٰنِ മനുഷ്യനോട് ٱكۡفُرۡ നീ അവിശ്വസിക്കുക فَلَمَّا كَفَرَ എന്നിട്ടവൻ അവിശ്വസിച്ചപ്പോഴോ قَالَ അവൻ പറഞ്ഞു إِنِّي بَرِيٓءٞ നിശ്ചയമായും ഞാൻ ഒഴിവായ(ബന്ധമില്ലാത്ത- ഉത്തവാദിത്വമില്ലാത്ത)വനാണ് مِّنكَ നിന്നിൽനിന്ന് إِنِّيٓ أَخَافُ നിശ്ചയമായും ഞാൻ ഭയപ്പെടുന്നു ٱللَّهَ അല്ലാഹുവിനെ رَبَّ ٱلۡعَـٰلَمِينَ ലോകരുടെ രക്ഷിതാവായ ﴾17﴿ فَكَانَ അങ്ങനെ ആയി عَـٰقِبَتَهُمَآ രണ്ടാളുടെയും പര്യവസാനം, കലാശം أَنَّهُمَا فِي ٱلنَّارِ രണ്ടുപേരും നരകത്തിലാണ് എന്നുള്ളത് خَـٰلِدَيۡنِ فِيهَا അതിൽ രണ്ടാളും നിത്യവാസികളായ നിലയിൽ وَذَٰلِكَ അത് جَزَٰٓؤُاْ ٱلظَّـٰلِمِينَ അക്രമികളുടെ പ്രതിഫലമത്രെ

---

പിശാച് പല സൂത്രങ്ങളും പ്രയോഗിച്ച് മനുഷ്യനെ വഴിപിഴപ്പിക്കുന്നു. അത് സംഭവിച്ചു കഴിഞ്ഞാൽ അവൻ ഒഴിഞ്ഞുമാറുകയും ചെയ്യുന്നു. അവനെ സഹായിക്കുവാനോ രക്ഷിക്കുവാനോ പിന്നെ പിശാചിനെ കിട്ടുകയില്ല. അവസാനം ശിക്ഷയിൽ രണ്ടുപേരും പങ്കാളികളാണ് താനും. ഇതുപോലെത്തന്നെയാണ് കപ

ടവിശ്വാസികളുടെയും അവരുടെ ദുരുപദേശങ്ങളും വാഗ്ദാനങ്ങളും കേട്ട് വഞ്ചിതരായ യഹൂദികളുടെയും അവസ്ഥ എന്ന് സാരം. അടുത്ത വചനത്തിൽ അല്ലാഹു സത്യവിശ്വാസികളെ വിളിച്ചു അവരെ ഉപദേശിക്കുന്നു:-

## വിഭാഗം- 3

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱتَّقُوا۟ ٱللَّهَ وَلْتَنظُرْ نَفْسٌ مَّا قَدَّمَتْ لِغَدٍ ۖ وَٱتَّقُوا۟ ٱللَّهَ ۚ إِنَّ ٱللَّهَ خَبِيرٌۢ بِمَا تَعْمَلُونَ ﴿١٨﴾

**﴾18﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുക. ഓരോ ആത്മാവും [ആളും] നാളെത്തേക്കുവേണ്ടി താൻ എന്താണ് മുന്നൊരുക്കം ചെയ്തിട്ടുള്ളതെന്ന് നോക്കിക്കൊള്ളട്ടെ. നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ. നിശ്ചയമായും, അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനാണ്.**

وَلَا تَكُونُوا۟ كَٱلَّذِينَ نَسُوا۟ ٱللَّهَ فَأَنسَىٰهُمْ أَنفُسَهُمْ ۚ أُو۟لَٰٓئِكَ هُمُ ٱلْفَٰسِقُونَ ﴿١٩﴾

**﴾19﴿ അല്ലാഹുവിനെ മറന്നുകളയുകയും, അങ്ങനെ, അവർക്ക് അവരെത്തന്നെ അവൻ മറപ്പിച്ചുകളയുകയും ചെയ്തിട്ടുള്ളവരെപ്പോലെ നിങ്ങൾ ആയിത്തീരരുത്. അങ്ങനെയുള്ളവർ തന്നെയാണ് തോന്നിയവാസികൾ.**

لَا يَسْتَوِىٓ أَصْحَٰبُ ٱلنَّارِ وَأَصْحَٰبُ ٱلْجَنَّةِ ۚ أَصْحَٰبُ ٱلْجَنَّةِ هُمُ ٱلْفَآئِزُونَ ﴿٢٠﴾

**﴾20﴿ നരകക്കാരും, സ്വർഗക്കാരും സമമാവുകയില്ല; സ്വർഗക്കാരായുള്ളവർ തന്നെയാണ് ഭാഗ്യവാൻമാർ.**

---

﴾18﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ഹേ വിശ്വസിച്ചവരേ ٱتَّقُوا۟ ٱللَّهَ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ وَلْتَنظُرْ നോക്കട്ടെ, ആലോചിക്കട്ടെ نَفْسٌ ഓരോ ദേഹവും (ആത്മാവും, ആളും) مَّا قَدَّمَتْ അത് (താൻ) മുൻ ചെയ്തു (ഒരുക്കി) വെച്ചത് لِغَدٍ നാളേക്കുവേണ്ടി وَٱتَّقُوا۟ ٱللَّهَ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ إِنَّ ٱللَّهَ നിശ്ചയ

മായും അല്ലാഹു خَبِيرٌۢ സൂക്ഷ്മമമായി അറിയുന്നവനാണ് بِمَا تَعۡمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി ﴾19﴿ وَلَا تَكُونُواْ നിങ്ങൾ ആകരുത് كَٱلَّذِينَ യാതൊരു വരെപ്പോലെ نَسُواْ ٱللَّهَ അവർ അല്ലാഹുവിനെ മറന്നു فَأَنسَىٰهُمۡ അപ്പോൾ അവൻ അവരെ മറപ്പിച്ചു أَنفُسَهُمۡ അവരെത്തന്നെ, അവരുടെ ദേഹങ്ങളെ أُوْلَٰٓئِكَ هُمُ അക്കൂട്ടർ തന്നെ ٱلۡفَٰسِقُونَ തോന്നിയവാസികൾ, ദുർന്നടപ്പുകാർ ﴾20﴿ لَا يَسۡتَوِيٓ സമമാവുകയില്ല أَصۡحَٰبُ ٱلنَّارِ നരകക്കാർ وَأَصۡحَٰبُ ٱلۡجَنَّةِ സ്വർഗക്കാരും أَصۡحَٰبُ ٱلۡجَنَّةِ സ്വർഗക്കാർ هُمُ ٱلۡفَآئِزُونَ അവരത്രെ ഭാഗ്യവാൻമാർ

---

വളരെ വിലയേറിയ മൂന്ന് ഉപദേശങ്ങൾ! മനുഷ്യന്റെ ഭാവിനിർണയവും, അവന് രക്ഷയും മോക്ഷവും ലഭിക്കലും ആ മൂന്ന് കാര്യങ്ങളെ ആശ്രയിച്ചിരിക്കുന്നു.

(1) അല്ലാഹുവിനെ സൂക്ഷിക്കണം. അല്ലാഹുവിന്റെ വിധിവിലക്കുകൾ സ്വീകരിക്കുകവഴി അവനോട് ഭയഭക്തിയുള്ളവരായി ജീവിക്കുക എന്നാണ് അല്ലാഹുവിനെ സൂക്ഷിക്കുക എന്നതുകൊണ്ട് വിവക്ഷ. ഇതാണ് എല്ലാറ്റിലുംവെച്ച് മർമപ്രധാനമായ വിഷയവും. അതുകൊണ്ട് ഇക്കാര്യം ഒരേ വചനത്തിൽ തന്നെ രണ്ടുവട്ടം ആവർത്തിച്ചുണർത്തിയിരിക്കുന്നു.

(2) ഓരോരുത്തനും അവന്റെ നാളത്തേക്കുവേണ്ടി -ആസന്നവും ശാശ്വതവുമായ പരലോകജീവിതത്തിലേക്കുവേണ്ടി- എന്തൊക്കെയാണ് ഒരുക്കിവെച്ചിട്ടുള്ളതെന്ന് ആത്മപരിശോധന നടത്തിക്കൊണ്ടിരിക്കണം. ഇങ്ങനെ ചെയ്യുന്ന മനുഷ്യൻ അവന്റെ കുറവുകളും വിടവുകളും കണ്ടെത്തുമല്ലോ. അപ്പോൾ, അത് പരിഹരിക്കുവാൻ അവൻ ശ്രമിക്കയും ചെയ്യും.

(3) അല്ലാഹുവിനെക്കുറിച്ചുള്ള ബോധമോ ഭയമോ ഇല്ലാതെ, അവന്റെ നിയമനിർദ്ദേശങ്ങളെ വകവെക്കാതെ, അവനെ മറന്നുകളയുകയും അങ്ങനെ സ്വന്തം രക്ഷാമാർഗങ്ങളെക്കുറിച്ചുപോലും ചിന്തിക്കാതായിത്തീരുകയും ചെയ്ത താന്തോന്നിവർഗങ്ങളെപ്പോലെ ആയിത്തീരരുത്. അതെ, അവരെ അനുകരിക്കാതെ, അവരോട് സാദൃശ്യപ്പെടാതെ, അവരുടെ കൂട്ടത്തിൽ അകപ്പെടാതെ സൂക്ഷിക്കണം. ഹാ! എത്ര മഹത്തായ ഉപദേശങ്ങൾ! എത്ര സാരവത്തായ ഉപദേശങ്ങൾ! ഈ ഉപദേശങ്ങൾ സ്വീകരിക്കുന്നവർ മാത്രമാണ് സ്വർഗാവകാശികൾ. അവർ തന്നെയാണ് ഭാഗ്യവാൻമാരും. ഈ ഭാഗ്യവാൻമാരിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ. ആമീൻ.

അബൂഹുറയ്റഃ (റ)യിൽ നിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു നബിവചനത്തിന്റെ സാരം ഇതാകുന്നു: 'ഏഴുകാര്യങ്ങൾക്ക് മുമ്പായി നിങ്ങൾ ധൃതിപ്പെട്ടു

പ്രവർത്തനങ്ങൾ ചെയ്യുവിൻ: (എല്ലാം) മറപ്പിച്ചുകളയുന്ന (കടുത്ത) ദാരിദ്ര്യത്തെയോ, അല്ലെങ്കിൽ അമിതമായ ധനത്തെയോ, അല്ലെങ്കിൽ നാശകരമായ രോഗത്തെയോ, അല്ലെങ്കിൽ കൊള്ളരുതാതാക്കുന്ന വാർദ്ധക്യത്തെയോ, അല്ലെങ്കിൽ (ജീവിതം അവസാനിപ്പിച്ചു) യാത്ര അയക്കുന്ന മരണത്തെയോ, അല്ലെങ്കിൽ ദജ്ജാലിനെയോ– അതാണെങ്കിൽ, പ്രതീക്ഷിക്കപ്പെടുന്ന അദൃശ്യങ്ങളിൽവെച്ച് മോശപ്പെട്ടതാണ്– അല്ലെങ്കിൽ അന്ത്യസമയത്തെയോ അല്ലാതെ നിങ്ങൾക്ക് വല്ലതും കാത്തിരിക്കുവാനുണ്ടോ? അന്ത്യസമയമാകട്ടെ, ഏറ്റവും ആപൽക്കരവും ഏറ്റവും കൈപ്പേറിയതും!' (തി.)

لَوْ أَنزَلْنَا هَـٰذَا ٱلْقُرْءَانَ عَلَىٰ جَبَلٍ لَّرَأَيْتَهُۥ خَـٰشِعًا مُّتَصَدِّعًا مِّنْ خَشْيَةِ ٱللَّهِ ۚ وَتِلْكَ ٱلْأَمْثَـٰلُ نَضْرِبُهَا لِلنَّاسِ لَعَلَّهُمْ يَتَفَكَّرُونَ ﴿٢١﴾

**﴾21﴿ ഈ ക്വുർആൻ വല്ല പർവ്വതത്തിനും നാം ഇറക്കിക്കൊടുത്തിരുന്നെങ്കിൽ, വിനയം കാണിക്കുന്നതായും, അല്ലാഹുവിനെ പേടിച്ചത് നിമിത്തം പൊട്ടിപ്പൊളിയുന്നതായും അതിനെ നീ കാണുമായിരുന്നു! ആ ഉപമകളെ നാം മനുഷ്യർക്കുവേണ്ടി വിവരിക്കുകയാണ്; അവർ ചിന്തിക്കുവാൻവേണ്ടി.**

---

﴾21﴿ لَوْ أَنزَلْنَا നാം ഇറക്കിയിരുന്നെങ്കിൽ هَـٰذَا ٱلْقُرْءَانَ ഈ ക്വുർആൻ عَلَىٰ جَبَلٍ ഒരു പർവ്വതത്തിന്, മലയുടെ മേൽ لَّرَأَيْتَهُۥ അതിനെ നീ കാണുമായിരുന്നു, കണ്ടേനെ خَـٰشِعًا വിനയം കാണിക്കുന്നതായി, താഴ്മ (ഭക്തി) ചെയ്യുന്നതായി مُّتَصَدِّعًا പൊട്ടിപ്പൊളിയുന്നതായി مِّنْ خَشْيَةِ ٱللَّهِ അല്ലാഹുവിനെ പേടിച്ചതുനിമിത്തം وَتِلْكَ ٱلْأَمْثَـٰلُ ആ ഉപമ (ഉദാഹരണം, മാതിരി)കൾ نَضْرِبُهَا നാം അവയെ ഏർപ്പെടുത്തുന്നു, വിവരിക്കുന്നു لِلنَّاسِ ജനങ്ങൾക്ക് لَعَلَّهُمْ يَتَفَكَّرُونَ അവർ ചിന്തിക്കുവാൻവേണ്ടി, ചിന്തിച്ചേക്കാം

---

വിശുദ്ധ ക്വുർആന്റെ മഹത്വവും ഉന്നതനിലപാടും ഉപമാരൂപത്തിൽ ചൂണ്ടിക്കാട്ടുകയാണ് ഈ വചനം. മനുഷ്യന്റെ തന്റേടക്കുറവും അശ്രദ്ധയും കാരണമായി അതിന് അവൻ വേണ്ടത്ര വില കൽപിക്കുന്നില്ല; അവന്റെ മനസ്സിൽ അതർഹിക്കുന്ന ഗൗരവം അനുഭവപ്പെടുന്നുമില്ല. ഇത് ക്വുർആന്റെ ഏതെങ്കിലും പോരായ്മകൊണ്ടല്ല. ക്വുർആൻ അവതരിപ്പിച്ചത് വല്ല പർവതത്തിനുമായിരുന്നെങ്കിൽ– അതെത്ര കടുത്തതും ഉറച്ചതുമായിക്കൊള്ളട്ടെ– ക്വുർആന്റെ ഗൗരവത്താൽ അത് അല്ലാഹുവിനോട് ഭക്തിവിനയം കാണിക്കുന്നതും, അല്ലാഹുവിനെ പേടി

ച്ചു സ്വയം പൊട്ടിപ്പിളർന്നുപോകുന്നതുമായിത്തീർന്നേക്കും. അത്രയും മഹത്തായ ഒന്നാണത്. പക്ഷേ, മനുഷ്യഹൃദയത്തിന്റെ കടുപ്പം അതിലും കഠിനമായിപ്പോയി. അതുകൊണ്ടാണ് അവന്റെ മനസ്സിന് അതർഹിക്കുന്ന മാറ്റം വരുത്താത്തത് എന്ന് സാരം. എന്നല്ലാതെ, ക്വുർആൻ ഒരു മലയുടെമീതെ കൊണ്ടുപോയി വെച്ചാൽ ഉടനെ അത് പൊട്ടിത്തകരും എന്നൊന്നുമല്ല. മനുഷ്യൻ ചിന്തിച്ചു കാര്യങ്ങൾ മനസ്സിലാക്കുവാനാണ് ഇതും, ഇതുപോലെയുള്ളതുമായ ഉപമകളെ അല്ലാഹു എടുത്തുകാട്ടുന്നത് എന്ന് പ്രത്യേകം ഉണർത്തിയിട്ടുള്ളതിൽനിന്നുതന്നെ ഇത് സ്പഷ്ടമാണല്ലോ.

വേദക്കാരെ അഭിമുഖീകരിച്ചുകൊണ്ട് സൂ: ബക്വറഃ 74 ൽ അല്ലാഹു ഇങ്ങനെ പറയുന്നു: പിന്നീട് അതിന് ശേഷം, 'നിങ്ങളുടെ ഹൃദയങ്ങൾ കടുത്തുപോയി'. എന്നിട്ട് അവ കല്ലുപോലിരിക്കുന്നു. അല്ലെങ്കിൽ അതിനെക്കാൾ കഠിനകടുപ്പമുള്ളതാണ്. കല്ലിൽതന്നെയും (ചിലത്) അരുവികൾ പൊട്ടി ഒഴുകുന്നവയുണ്ട്; അവയിൽതന്നെ പൊട്ടിപ്പിളർന്നു വെള്ളം പുറത്തുവരുന്നവയുമുണ്ട്; അവയിൽതന്നെ അല്ലാഹുവിനെ പേടിച്ചതുനിമിത്തം (കീഴ്പോട്ടു) ഇറങ്ങുന്നവയും ഉണ്ട്. (ثُمَّ قَسَتْ قُلُبُكُمْ – إلى قوله: مِنْ حَشْيَةِ اللّه)

هُوَ ٱللَّهُ ٱلَّذِى لَآ إِلَـٰهَ إِلَّا هُوَ ۖ عَـٰلِمُ ٱلْغَيْبِ وَٱلشَّهَـٰدَةِ ۖ هُوَ ٱلرَّحْمَـٰنُ ٱلرَّحِيمُ ﴿٢٢﴾

**﴿22﴾ താനല്ലാതെ (വേറെ) യാതൊരു ആരാധ്യനും ഇല്ലാത്തവനായ അല്ലാഹുവത്രെ, അവൻ; അദൃശ്യത്തെയും, ദൃശ്യത്തെയും അറിയുന്നവൻ! അവൻ പരമകാരുണികനാണ്. കരുണാനിധിയാണ്.**

هُوَ ٱللَّهُ ٱلَّذِى لَآ إِلَـٰهَ إِلَّا هُوَ ٱلْمَلِكُ ٱلْقُدُّوسُ ٱلسَّلَـٰمُ ٱلْمُؤْمِنُ ٱلْمُهَيْمِنُ ٱلْعَزِيزُ ٱلْجَبَّارُ ٱلْمُتَكَبِّرُ ۚ سُبْحَـٰنَ ٱللَّهِ عَمَّا يُشْرِكُونَ ﴿٢٣﴾

**﴿23﴾ (അതെ) താനല്ലാതെ (വേറെ) യാതൊരു ആരാധ്യനുമില്ലാത്ത അല്ലാഹുവാണവൻ.**

**(അവൻ) രാജാധിപതിയാണ്, മഹാ പരിശുദ്ധനാണ്, അന്യൂനനാണ് (അല്ലെങ്കിൽ രക്ഷയായുള്ളവനാണ്), അഭയം നൽകുന്നവനാണ്, മേൽനോട്ടം ചെയ്യുന്നവനാണ്, പ്രതാപശാലിയാണ്, പരമാധികാരിയാണ്, മഹത്വാശാലിയാണ്.**

**അവർ പങ്കുചേർക്കുന്നതിൽനിന്ന് (എല്ലാം) അല്ലാഹു എത്രയോ പരിശുദ്ധൻ!**

هُوَ ٱللَّهُ ٱلْخَـٰلِقُ ٱلْبَارِئُ ٱلْمُصَوِّرُ ۖ لَهُ ٱلْأَسْمَآءُ ٱلْحُسْنَىٰ ۚ يُسَبِّحُ لَهُۥ مَا فِى ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۖ وَهُوَ ٱلْعَزِيزُ ٱلْحَكِيمُ ﴿٢٤﴾

**《24》 സ്രഷ്ടാവായ, നിർമിച്ചുണ്ടാക്കുന്നവനായ, രൂപം നൽകുന്നവനായ അല്ലാഹുവത്രെ അവൻ! അവന് ഏറ്റവും നല്ല (ഉൽകൃഷ്ട) നാമങ്ങളുണ്ട്.**

**ആകാശങ്ങളിലും ഭൂമിയിലുമുള്ളത് (മുഴുവനും) അവന് സ്തോത്ര കീർത്തനം ചെയ്യുന്നു. അവനത്രെ പ്രതാപശാലിയും, അഗാധജ്ഞനുമായുള്ളവനും!**

---

《22》 هُوَ അവൻ ٱللَّهُ ٱلَّذِى അല്ലാഹുവാകുന്നു لَآ إِلَـٰهَ യാതൊരു ആരാധ്യനുമില്ല إِلَّا هُوَ അവൻ (താൻ) അല്ലാതെ عَـٰلِمُ ٱلْغَيْبِ അദൃശ്യത്തെ അറിയുന്നവൻ وَٱلشَّهَـٰدَةِ ദൃശ്യത്തെയും هُوَ ٱلرَّحْمَـٰنُ അവൻ പരമകാരുണികനാണ് ٱلرَّحِيمُ കരുണാനിധിയാണ് 《23》 هُوَ ٱللَّهُ ٱلَّذِى അവൻ യാതൊരു അല്ലാഹുവാണ് لَآ إِلَـٰهَ ഒരു ആരാധ്യനുമില്ല إلا هُوَ അവനല്ലാതെ ٱلْمَلِكُ രാജാവാണ്, അധിപതിയാണ് ٱلْقُدُّوسُ പരമപരിശുദ്ധൻ, വിശുദ്ധൻ ٱلسَّلَـٰمُ രക്ഷ, അന്യൂനൻ, രക്ഷപ്പെടുത്തുന്നവൻ ٱلْمُؤْمِنُ അഭയം (നിർഭയത്വം) നൽകുന്നവൻ ٱلْمُهَيْمِنُ മേൽനോട്ടം ചെയ്യുന്നവൻ, മേലന്വേഷണം നടത്തുന്നവൻ ٱلْعَزِيزُ പ്രതാപശാലി, അജയ്യൻ ٱلْجَبَّارُ പരമാധികാരി, സ്വേച്ഛാധികാരി, അടക്കിഭരിക്കുന്നവൻ ٱلْمُتَكَبِّرُ മഹത്വശാലി, മഹത്വം കാണിക്കുന്നവൻ سُبْحَـٰنَ ٱللَّهِ അല്ലാഹു മഹാപരിശുദ്ധൻ, അല്ലാഹുവിനെ പരിശുദ്ധപ്പെടുത്തുന്നു عَمَّا يُشْرِكُونَ അവർ പങ്കുചേർക്കുന്നതിൽനിന്ന് 《24》 هُوَ ٱللَّهُ അവൻ അല്ലാഹുവാണ് ٱلْخَـٰلِقُ സ്രഷ്ടാവായ ٱلْبَارِئُ നിർമിച്ചുണ്ടാക്കുന്നവനായ, രൂപപ്പെടുത്തുന്നവൻ ٱلْمُصَوِّرُ രൂപം നൽകുന്നവനായ, ആകൃതിപ്പെടുത്തുന്നവൻ لَهُ അവന്നുണ്ട് ٱلْأَسْمَآءُ നാമങ്ങൾ, പേരുകൾ ٱلْحُسْنَىٰ ഏറ്റവും നല്ല, (അത്യുൽകൃഷ്ടമായ) يُسَبِّحُ لَه അവന് സ്തോത്രകീർത്തനം ചെയ്യുന്നു مَا فِى ٱلسَّمَـٰوَٰتِ ആകാശങ്ങളിലുള്ളത് وَٱلْأَرْضِ ഭൂമിയിലും وَهُوَ ٱلْعَزِيزُ അവൻ പ്രതാപശാലിയാകുന്നു ٱلْحَكِيمُ അഗാധജ്ഞനായ

---

അല്ലാഹുവിന്റെ പരമോൽകൃഷ്ടങ്ങളായ ഗുണഗണങ്ങളെ വിശേഷിപ്പിക്കുന്ന അത്യുത്തമ നാമവിശേഷണങ്ങളിൽ (الأسْماء الحُسْنَى)യിൽപെട്ട ചിലതാണ് ഈ വചനങ്ങളിൽ കാണുന്നത്. القُدوس എന്ന നാമം, സകലവിധകുറവുകളിൽനിന്നും, പോരായ്മകളിൽ നിന്നും പരിശുദ്ധനായുള്ളവൻ എന്നും, السلاَم എന്നത്, സകല കെടുതലുകളിൽനിന്നും സുരക്ഷിതനും മറ്റുള്ളവർക്ക് രക്ഷ നൽകുന്നവൻ എന്നും കുറിക്കുന്നു. സത്യവാൻമാരും അർഹരുമായവർക്ക് അഭയവും വിശ്വ

സ്തതയും നൽകുന്നവൻ എന്ന് الْمُؤْمِن എന്ന നാമവും, എല്ലാവരുടെയും എല്ലാ കാര്യത്തിന്റെയും മേൽനോട്ടവും മേലന്വേഷണവും ചെയ്യുന്നവൻ എന്ന് الْمُهَيْمِن എന്ന നാമവും കുറിക്കുന്നു. എല്ലാ ശക്തികളെയും അതിജയിക്കുന്ന അതുല്യനായ പ്രതാപശാലി എന്ന് الْعَزِيز നും, എല്ലാ വസ്തുവെയും അടക്കി വാഴുകയും, തന്റെ അധികാരശക്തിക്ക് എല്ലാവരെയും അധീനപ്പെടുത്തുകയും ചെയ്യുന്ന പരമാധികാരി എന്ന് الْجَبَّار നും, എല്ലാവിധ മഹൽഗുണങ്ങളും യോഗ്യതയും തികഞ്ഞ മഹത്വശാലി എന്ന് الْمُتَكَبِّر നും അർത്ഥം വരുന്നു. അഖിലവസ്തുക്കളെയും ഇന്നിന്നപ്രകാരമെന്ന് നിർണയം ചെയ്ത് അതതിനുവേണ്ടുന്ന ക്രമീകരണവും വ്യവസ്ഥയും നൽകി ആകൃതിയും പ്രകൃതിയും കൊടുത്തു രൂപപ്പെടുത്തി സൃഷ്ടിച്ചുണ്ടാക്കിയവൻ എന്നത്രെ الْخَالِقُ الْبَارِئُ الْمُصَوِّرُ എന്നീ നാമങ്ങളുടെ വിവക്ഷ.

ഇവയും, ഇതുപോലെ ഖുർആനിലും ഹദീഥിലും വന്നിട്ടുള്ളതുമായ അല്ലാഹുവിന്റെ ഉൽകൃഷ്ടനാമങ്ങളിൽ അടങ്ങുന്ന സാരാർത്ഥങ്ങളെയും, ആന്തരോദ്ദേശ്യങ്ങളെയും ദ്യോതിപ്പിക്കുന്ന വാക്കുകൾ ഭാഷയിൽ വിരളമാകുന്നു. പ്രസ്തുത നാമങ്ങളെ വ്യാഖ്യാനിച്ചുകൊണ്ട് ചില മഹാൻമാർ പ്രത്യേകം ഗ്രന്ഥങ്ങൾതന്നെ രചിച്ചിട്ടുണ്ട്. എല്ലാ നാമങ്ങളുടെയും അന്തസാരങ്ങൾ ഉൾക്കൊള്ളുന്ന വാക്കാണ് 'ഇലാഹ്' (اله) അപ്പോൾ, തൗഹീദിന്റെ വാക്യമായ لاَ إِلهَ إِلا الله (അല്ലാഹു അല്ലാതെ ഒരു ഇലാഹും- ആരാധ്യനും- ഇല്ല) എന്ന വാക്കിന്റെ പ്രാധാന്യവും, അത് ഖുർആനിൽ ഇടക്കിടെ ആവർത്തിച്ചുകാണുന്നതിനുള്ള കാരണവും വ്യക്തമാണല്ലോ.

നബിﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നതായി ബുഖാരിയും മുസ്‌ലിമും (റ) ഉദ്ധരിക്കുന്നു: അല്ലാഹുവിന് തൊണ്ണൂറ്റൊമ്പത് -ഒന്നു കുറച്ചു നൂറു- നാമങ്ങളുണ്ട്. അവയെ സൂക്ഷ്മമായി പഠിച്ചവൻ സ്വർഗത്തിൽ പ്രവേശിക്കുന്നതാണ്. അവൻ ഒറ്റയാണ്. ഒറ്റയെ അവൻ ഇഷ്ടപ്പെടുന്നു. (إن لله تسعة وتسعين اسماء مائة الا واحدا من احصاها دخل الجنة وهو وتر يحب الوتر– متفق) ഈ തൊണ്ണൂറ്റൊമ്പതെണ്ണം ഏതൊക്കെയാണെന്ന് നമുക്ക് തിട്ടപ്പെടുത്തിപ്പറയുക സാധ്യമല്ല. ഖുർആനിലും നബിവചനങ്ങളിലും വന്നിട്ടുള്ള നാമങ്ങളിൽ നിന്ന് ചിലർ തൊണ്ണൂറ്റൊമ്പത് നാമങ്ങൾ തിരഞ്ഞെടുത്തു രേഖപ്പെടുത്തിയിട്ടുണ്ടെന്നുമാത്രം. ഈ നാമങ്ങളെ മനഃപാഠമാക്കിയതുകൊണ്ടോ, ഉരുവിടുന്നതുകൊണ്ടോ മാത്രം സ്വർഗത്തിൽ പ്രവേശനം തീർച്ചപ്പെട്ടുവെന്നല്ല ഹദീഥിന്റെ താൽപര്യം. അവയെ ഗ്രഹിക്കുകയും അവയിലടങ്ങിയ സാരങ്ങളും അവയുടെ ഗൗരവങ്ങളും മനസ്സിലാക്കി അതിനനുയോജ്യമായ വിധത്തിൽ ബോധപൂർവ്വം നിലകൊള്ളുന്നവർക്ക് രക്ഷയുണ്ട് എന്നത്രെ.

والله اعلم وهو الموفق والمعين

سورة الممتحنة

# 60. സൂറതുൽ മുംതഹിനഃ

മദീനഃയിൽ അവതരിച്ചത് - വചനങ്ങൾ 13 - വിഭാഗം (റുകൂഌ്) 2

[ഈ സൂറത്തിന് 'മുംതഹിനഃ'എന്നും 'ഇംതിഹാൻ'എന്നും പേരുകളുണ്ട്. പേരുകൾക്കാസ്പദമായ കാരണം 10 -ാം വചനത്തിൽ നിന്ന് മനസ്സിലാക്കാം.]

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تَتَّخِذُواْ عَدُوِّي وَعَدُوَّكُمۡ أَوۡلِيَآءَ تُلۡقُونَ إِلَيۡهِم بِٱلۡمَوَدَّةِ وَقَدۡ كَفَرُواْ بِمَا جَآءَكُم مِّنَ ٱلۡحَقِّ

**﴾1﴿ ഹേ, വിശ്വസിച്ചവരേ, എന്റെ ശത്രുവും നിങ്ങളുടെ ശത്രുവുമായവരോട് സ്നേഹബന്ധം കാട്ടിക്കൊണ്ട് നിങ്ങൾ അവരെ മിത്രങ്ങളാക്കി വെക്കരുത്;- നിങ്ങൾക്ക് വന്നെത്തിയിട്ടുള്ള സത്യത്തിൽ അവർ അവിശ്വസിച്ചിരിക്കയാണെന്നിരിക്കെ.**

يُخۡرِجُونَ ٱلرَّسُولَ وَإِيَّاكُمۡ أَن تُؤۡمِنُواْ بِٱللَّهِ رَبِّكُمۡ إِن كُنتُمۡ خَرَجۡتُمۡ جِهَٰدٗا فِي سَبِيلِي وَٱبۡتِغَآءَ مَرۡضَاتِي

**നിങ്ങൾ നിങ്ങളുടെ രക്ഷിതാവായ അല്ലാഹുവിൽ വിശ്വസിക്കുന്നതിനാൽ, റസൂലിനെയും, നിങ്ങളെയും അവർ (നാട്ടിൽനിന്ന്) പുറത്താക്കുന്നു. നിങ്ങൾ, എന്റെ മാർഗത്തിൽ (ധർമ) സമരം ചെയ്യുന്നതിനും, എന്റെ പ്രീതി തേടുന്നതിനും പുറപ്പെട്ടിരിക്കയാണെങ്കിൽ (അങ്ങനെ ചെയ്യരുത്).**

تُسِرُّونَ إِلَيۡهِم بِٱلۡمَوَدَّةِ وَأَنَا۠ أَعۡلَمُ بِمَآ أَخۡفَيۡتُمۡ وَمَآ أَعۡلَنتُمۡۚ وَمَن يَفۡعَلۡهُ مِنكُمۡ فَقَدۡ ضَلَّ سَوَآءَ ٱلسَّبِيلِ ﴿١﴾

**നിങ്ങൾ അവരോട് സ്നേഹ ബന്ധം രഹസ്യമായി നടത്തുന്നു; ഞാനാകട്ടെ, നിങ്ങൾ മറച്ചുവെച്ചതും, നിങ്ങൾ പരസ്യമാക്കിയതും നല്ലവണ്ണം അറിയുന്നവനുമാണ് (എന്നിട്ടും)! നിങ്ങളിൽനിന്ന് ആരെങ്കിലും അത് ചെയ്യുന്നതായാൽ തീർച്ചയായും അവൻ നേരായ മാർഗം (തെറ്റി) പിഴച്ചുപോയി.**

---

﴾1﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ ഹേ വിശ്വസിച്ചവരേ لَا تَتَّخِذُواْ നിങ്ങൾ ആക്കരുത് عَدُوِّى എന്റെ ശത്രുവെ وَعَدُوَّكُمۡ നിങ്ങളുടെ ശത്രുവെയും أَوۡلِيَآءَ മിത്രങ്ങൾ, ബന്ധുക്കൾ, കാര്യകർത്താക്കൾ تُلۡقُونَ നിങ്ങൾ ഇട്ടുകൊണ്ട് إِلَيۡهِم അവരോട്, അവരിലേക്ക് بِٱلۡمَوَدَّةِ സ്നേഹബന്ധം, താൽപര്യം وَقَدۡ كَفَرُواْ അവർ അവിശ്വസിച്ചിട്ടുമുണ്ട്, അവിശ്വസിച്ചിരിക്കെ بِمَا جَآءَكُم നിങ്ങൾക്ക് വന്നെത്തിയതിൽ مِّنَ ٱلۡحَقِّ യഥാർത്ഥമായിട്ട്, സത്യത്തിൽനിന്ന് يُخۡرِجُونَ അവർ പുറത്താക്കുന്നു, ബഹിഷ്കരിക്കുന്നു ٱلرَّسُولَ റസൂലിനെ وَإِيَّاكُمۡ നിങ്ങളെയും أَن تُؤۡمِنُواْ നിങ്ങൾ വിശ്വസിക്കുന്നതിനാൽ بِٱللَّهِ رَبِّكُمۡ നിങ്ങളുടെ റബ്ബായ അല്ലാഹുവിൽ إِن كُنتُمۡ നിങ്ങളാണെങ്കിൽ خَرَجۡتُمۡ പുറപ്പെട്ടിരിക്കുന്നു (എങ്കിൽ) جِهَٰدٗا സമരത്തിന് فِى سَبِيلِى എന്റെ മാർഗത്തിൽ وَٱبۡتِغَآءَ തേടുന്ന (അന്വേഷിക്കുന്ന)തിനും مَرۡضَاتِى എന്റെ പ്രീതി, പൊരുത്തം تُسِرُّونَ നിങ്ങൾ രഹസ്യമാക്കുന്നു إِلَيۡهِم അവരോടും, അവരിലേക്ക് بِٱلۡمَوَدَّةِ സ്നേഹബന്ധത്തെ وَأَنَا۠ أَعۡلَمُ ഞാൻ ഏറ്റവും (നല്ലവണ്ണം) അറിയുന്നവനാണ് بِمَآ أَخۡفَيۡتُمۡ നിങ്ങൾ മറച്ചു (ഒളിച്ചു) വെച്ചതിനെപ്പറ്റി وَمَآ أَعۡلَنتُمۡ നിങ്ങൾ പരസ്യമാക്കിയതിനെയും وَمَن يَفۡعَلۡهُ ആരെങ്കിലും (വല്ലവനും) അത് ചെയ്യുന്നതായാൽ مِنكُمۡ നിങ്ങളിൽ നിന്ന് فَقَدۡ ضَلَّ എന്നാൽ തീർച്ചയായും അവൻ പിഴച്ചു, തെറ്റി سَوَآءَ ٱلسَّبِيلِ നേരായ വഴി, ശരിയായ മാർഗം

---

ഈ വചനത്തിന്റെ താൽപര്യവും, ഇത് അവതരിപ്പിച്ച സന്ദർഭവും ഇമാം ബുഖാരിയും, മുസ്‌ലിമും (റ) തുടങ്ങിയ മഹാൻമാർ രേഖപ്പെടുത്തിയിട്ടുള്ള ഒരു സംഭവത്തിൽനിന്ന് കൂടുതൽ മനസ്സിലാക്കാം. അതിന്റെ സമാന്യരൂപം ഇപ്രകാരമാകുന്നു:-

നബി ﷺ മക്കാവിജയ യാത്രക്ക് ഒരുങ്ങിക്കൊണ്ടിരുന്ന അവസരത്തിൽ ഹാത്വിബ് (حاطب بن أبي بلتعة -رضـ) എന്നുപേരുള്ള ഒരു സ്വഹാബി മക്കഃയിലേക്ക് പോകുന്ന ഒരു സ്ത്രീവശം ഒരു സ്വകാര്യകത്ത് ക്വുറൈശികൾക്ക് കൊടുത്തയ

ച്ചു. റസൂൽﷺ അങ്ങോട്ടു വരുന്നുണ്ട്, സൂക്ഷിക്കണമെന്നായിരുന്നു കത്തിലെ ഉള്ളടക്കം. നബിﷺക്ക് ഇത് വഹ്‌യ് മൂലം അറിവായി. തിരുമേനി വേഗം, അലി (റ) മുതലായ ചിലരെ വിളിച്ചു ആ സ്ത്രീ ഖാഖ് (روضة خاخ) എന്ന തോട്ടത്തിൽ ഉണ്ടായിരിക്കുമെന്നും, സ്ത്രീയുടെ പക്കൽനിന്ന് ആ എഴുത്തുവാങ്ങി വരണമെന്നും കൽപിച്ചയച്ചു. അവൾ ആദ്യം കത്ത് നിഷേധിച്ചുവെങ്കിലും, അലി (റ) ഭീഷണിപ്പെടുത്തിയപ്പോൾ തന്റെ മുടിക്കെട്ടിൽനിന്ന് കത്തെടുത്തുകൊടുത്തു. കത്ത് കിട്ടിയപ്പോൾ നബിﷺ ഹാത്വിബ് (റ)നെ വിളിച്ചു കാരണം ചോദിച്ചു. അദ്ദേഹത്തിന്റെ മറുപടി ഇതായിരുന്നു: റസൂലേ, ഞാൻ ഇസ്‌ലാമിൽ വന്നശേഷം അവിശ്വാസിയായിട്ടില്ല; അവിടുത്തെ ഗുണകാംക്ഷിയായതിനുശേഷം അവിടുത്തെ വഞ്ചിച്ചിട്ടുമില്ല; ക്വുറൈശികളെ വിട്ടുപോന്നശേഷം അവരെ സ്നേഹിച്ചിട്ടുമില്ല. പക്ഷേ, ഞാൻ ക്വുറൈശികളിൽപെട്ടവനല്ലെങ്കിലും അവരുമായി കെട്ടുപാടുള്ളവനാണ്. തിരുമേനിയുടെ കൂടെയുള്ള എല്ലാ മുഹാജിറുകൾക്കും തന്നെ (നാം അവിടെച്ചെന്ന് ക്വുറൈശികളുമായി ഏറ്റുമുട്ടുന്ന പക്ഷം) അവരുടെ വകയായി അവിടെയുള്ള കുടുംബങ്ങളെയും സ്വത്തുക്കളെയും കാത്തുരക്ഷിക്കുവാനുള്ള ബന്ധുക്കൾ അവർക്ക് അവിടെയുണ്ട്. (എനിക്ക് അതില്ല.) എനിക്ക് ക്വുറൈശികളുമായി കുടുംബബന്ധമില്ലാത്ത സ്ഥിതിക്ക് അവർ (അവിടെയുള്ള) എന്റെ കുടുംബത്തെ കാക്കുമാറ് ഒരു സഹായ ഹസ്തം അവർക്ക് നൽകുവാൻ ഞാൻ ഉദ്ദേശിച്ചു. അത്രമാത്രം. അല്ലാതെ, അവിശ്വാസമോ, ഇസ്‌ലാമിൽ നിന്നുള്ള വ്യതിയാനമോ നിമിത്തം ചെയ്തതല്ല.അദ്ദേഹത്തിന്റെ ഒഴികഴിവ് നബ iﷺ സമ്മതിക്കുകയും ചെയ്തു.ഉമർ(റ) പറഞ്ഞു:'റസൂലേ, എന്നെ വിട്ടേക്കൂ ഇ ൗ കപടവിശ്വാസിയുടെ കഴുത്ത് ഞാൻ വെട്ടിക്കളയാം.'തിരുമേനി: അദ്ദേഹം ബദ്ർ യുദ്ധത്തിൽ പങ്കെടുത്ത ആളാണ്. താങ്കൾക്ക് എന്തറിയാം, ബദ്റിൽ സംബന്ധിച്ചവരോട് ഒരു പക്ഷേ, അല്ലാഹു പറഞ്ഞിരിക്കാം; നിങ്ങൾ ഉദ്ദേശിച്ചത് ചെയ്തേക്കുക: ഞാൻ പൊറുക്കും എന്ന്! ഇതാണ് സംഭവം. നബിﷺ ഇത് പറഞ്ഞപ്പോൾ ഉമർ(റ) കണ്ണു നീരൊഴുക്കി എന്നും, ഈ ആയത്ത് ഈ വിഷയത്തിലാണ് അവതരിച്ചതെന്നും ബുഖാരിയുടെ ചില രിവായത്തുകളിലുണ്ട്.

ദുരുദ്ദേശംകൊണ്ടോ വഞ്ചനനിമിത്തമോ അല്ല ഹാത്വിബ് (റ) ഇത് ചെയ്തെന്നും, തന്റെ കുടുംബത്തിന്റെ രക്ഷക്കുവേണ്ടി ദീർഘദൃഷ്ടിയില്ലാതെ അബദ്ധം പ്രവർത്തിച്ചതാണെന്നും ഇതിൽനിന്ന് വ്യക്തമാണ്. അദ്ദേഹം ഒരു മുഹാജിറും ബദ്ർ യുദ്ധത്തിൽ പങ്കെടുത്ത ആളുമാണ്. മനുഷ്യസഹജമായ ദൗർബ്ബല്യം പ്രവാചകൻമാരല്ലാത്ത മനുഷ്യരിലെല്ലാം അനുഭവപ്പെട്ടേക്കും. അങ്ങനെ ഒരു അബദ്ധം പിണഞ്ഞുപോയെങ്കിലും, പിന്നീടദ്ദേഹം നബിﷺയോട് പറഞ്ഞ വാക്കുകൾ അദ്ദേഹത്തിന്റെ നിഷ്കളങ്ക മനഃസ്ഥിതി തികച്ചും വെളിവാക്കുന്നുണ്ട്. എന്തെങ്കിലും ദുർന്യായങ്ങൾ പറഞ്ഞു തെറ്റ് ലഘൂകരിക്കുവാൻ അദ്ദേഹം മുതിർന്നില്ല. ഇത് സ്വഹാബികളുടെ മാതൃകാപരമായ ഒരു സ്വഭാവമത്രെ.

ഈ വചനം അവതരിച്ച സന്ദർഭം ഏതായിരുന്നാലും ശരി, അതിലട

ങ്ങിയ കാര്യം എല്ലാ സന്ദർഭങ്ങൾക്കും ബാധകമാണെന്നുള്ളതിൽ സംശയമില്ല. ആ നിലക്കാണ്, ശത്രുക്കളുമായി മുസ്‌ലിംകൾ സ്നേഹബന്ധവും, സ്വകാര്യകൂട്ടുകെട്ടും സ്ഥാപിക്കുന്നത് വമ്പിച്ച തെറ്റാണെന്നും, മേലിൽ ആരെങ്കിലും അപ്രകാരം ചെയ്താൽ അവർ ദുർമാർഗിയാണ് എന്നും അല്ലാഹു ഗൗരവപൂർവ്വം താക്കീത് ചെയ്യുന്നതും. ഈ നിരോധത്തിന് അല്ലാഹു എടുത്തു കാണിച്ച കാരണങ്ങൾ പരിശോധിച്ചാൽ ഓരോന്നും അതിന് മതിയായ കാരണമാണെന്ന് വ്യക്തമാണ്.

إِن يَثۡقَفُوكُمۡ يَكُونُواْ لَكُمۡ أَعۡدَآءً وَيَبۡسُطُوٓاْ إِلَيۡكُمۡ أَيۡدِيَهُمۡ وَأَلۡسِنَتَهُم بِٱلسُّوٓءِ وَوَدُّواْ لَوۡ تَكۡفُرُونَ ﴿٢﴾

**《2》 നിങ്ങളെ അവർക്ക് പിടികിട്ടുന്നപക്ഷം, അവർ നിങ്ങൾക്കു ശത്രുക്കളായിരിക്കുകയും, നിങ്ങളുടെനേരെ തിന്മയുമായി അവർ അവരുടെ കൈകളും നാവുകളും നീട്ടുകയും ചെയ്യുന്നതാണ്. നിങ്ങൾ അവിശ്വസിച്ചിരുന്നെങ്കിൽ (കൊള്ളാമായിരുന്നു) എന്ന് അവർ ആഗ്രഹിക്കുകയും ചെയ്യുന്നു.**

---

《2》 إِن يَثۡقَفُوكُمۡ അവർക്ക് നിങ്ങളെ പിടികിട്ടിയാൽ, നിങ്ങളെ കണ്ടെത്തിയാൽ يَكُونُواْ لَكُمۡ അവർ നിങ്ങൾക്ക് ആയിത്തീരും أَعۡدَآءً ശത്രുക്കൾ وَيَبۡسُطُوٓاْ അവർ നീട്ടുകയും (വിരുത്തുകയും) ചെയ്യും إِلَيۡكُمۡ നിങ്ങളുടെ നേരെ, നിങ്ങളിലേക്ക് أَيۡدِيَهُمۡ അവരുടെ കൈകളെ وَأَلۡسِنَتَهُم അവരുടെ നാവുകളെയും بِٱلسُّوٓءِ തിന്മയുംകൊണ്ട്, തിയ്യതുമായി وَوَدُّواْ അവർ ആഗ്രഹിക്കുകയും ചെയ്തു, മോഹിച്ചു, കൊതിക്കുന്നു لَوۡ تَكۡفُرُونَ നിങ്ങൾ അവിശ്വസിച്ചിരുന്നെങ്കിൽ എന്ന്

---

കയ്യും നാവും നീട്ടുമെന്നു പറഞ്ഞതിന്റെ അർത്ഥം, ദേഹോപദ്രവവും അക്രമവും നടത്തുകയും, ചീത്തയും ശകാരവും പൊഴിക്കുകയും ചെയ്യും എന്നാകുന്നു.

لَن تَنفَعَكُمۡ أَرۡحَامُكُمۡ وَلَآ أَوۡلَٰدُكُمۡ يَوۡمَ ٱلۡقِيَٰمَةِ يَفۡصِلُ بَيۡنَكُمۡ وَٱللَّهُ بِمَا تَعۡمَلُونَ بَصِيرٞ ﴿٣﴾

**《3》 നിങ്ങളുടെ രക്തബന്ധങ്ങളാകട്ടെ, നിങ്ങളുടെ മക്കളാകട്ടെ, ഖിയാമത്ത്നാളിൽ നിങ്ങൾക്ക് ഉപകരിക്കുകയില്ലതന്നെ. അവൻ [അല്ലാഹു] നിങ്ങളുടെ ഇടയിൽ (തീരുമാനമെടുത്തു) വേർപിരിക്കുന്നതാണ്.**

**അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനാകുന്നു.**

قَدْ كَانَتْ لَكُمْ أُسْوَةٌ حَسَنَةٌ فِىٓ إِبْرَٰهِيمَ وَٱلَّذِينَ مَعَهُۥٓ إِذْ قَالُوا۟ لِقَوْمِهِمْ

﴾4﴿ ഇബ്‌റാഹീമിലും, അദ്ദേഹത്തിന്റെ കൂടെയുള്ളവരിലും നിങ്ങൾക്ക് നല്ലതായ ഒരു മാതൃകയുണ്ടായിട്ടുണ്ട്; (അതെ) അവർ തങ്ങളുടെ ജനതയോട് പറഞ്ഞ സന്ദർഭം:

إِنَّا بُرَءَٰٓؤُا۟ مِنكُمْ وَمِمَّا تَعْبُدُونَ مِن دُونِ ٱللَّهِ كَفَرْنَا بِكُمْ وَبَدَا بَيْنَنَا وَبَيْنَكُمُ ٱلْعَدَٰوَةُ وَٱلْبَغْضَآءُ أَبَدًا حَتَّىٰ تُؤْمِنُوا۟ بِٱللَّهِ وَحْدَهُۥٓ

'നിശ്ചയമായും ഞങ്ങൾ, നിങ്ങളിൽനിന്നും, നിങ്ങൾ അല്ലാഹുവിന് പുറമെ ആരാധിച്ചുകൊണ്ടിരിക്കുന്നവയിൽനിന്നും (ബന്ധമറ്റ്) ഒഴിവായവരാകുന്നു; ഞങ്ങൾ നിങ്ങളെ അവിശ്വസി [നിഷേധി]ച്ചിരിക്കുന്നു; അല്ലാഹു ഏകൻ എന്ന നിലക്ക് നിങ്ങളവനിൽ വിശ്വസിക്കുന്നത്വരെക്കും -എക്കാലത്തും- ഞങ്ങൾക്കും നിങ്ങൾക്കുമിടയിൽ ശത്രുതയും വിദ്വേഷവും വെളിപ്പെടുകയും ചെയ്തിരിക്കുന്നു'.

إِلَّا قَوْلَ إِبْرَٰهِيمَ لِأَبِيهِ لَأَسْتَغْفِرَنَّ لَكَ وَمَآ أَمْلِكُ لَكَ مِنَ ٱللَّهِ مِن شَىْءٍ

(പക്ഷേ) ഇബ്‌റാഹീം തന്റെ പിതാവിനോട് 'നിശ്ചയമായും, ഞാൻ താങ്കൾക്കുവേണ്ടി പാപമോചനം തേടും; അല്ലാഹുവിങ്കൽനിന്ന് താങ്കൾക്ക് യാതൊന്നുംതന്നെ (ചെയ്യാൻ) ഞാൻ അധീനമാക്കുന്നില്ല'എന്ന് പറഞ്ഞതൊഴികെ [ഇതിൽ നിങ്ങൾക്കു മാതൃകയില്ല].

رَّبَّنَا عَلَيْكَ تَوَكَّلْنَا وَإِلَيْكَ أَنَبْنَا وَإِلَيْكَ ٱلْمَصِيرُ ﴿٤﴾

(അവർ പറഞ്ഞിരുന്നു:) 'ഞങ്ങളുടെ റബ്ബേ, നിന്റെമേൽ ഞങ്ങൾ ഭരമേൽപിച്ചു; നിന്റെ അടുക്കലേക്ക് തന്നെ ഞങ്ങൾ (വിനയപ്പെട്ടു) മടങ്ങുകയും ചെയ്തിരിക്കുന്നു; നിങ്കലേക്ക് തന്നെയാണ് തിരിച്ചെത്തലും.

رَبَّنَا لَا تَجۡعَلۡنَا فِتۡنَةً لِّلَّذِينَ كَفَرُواْ وَٱغۡفِرۡ لَنَا رَبَّنَآۖ إِنَّكَ أَنتَ ٱلۡعَزِيزُ ٱلۡحَكِيمُ ﴿٥﴾

**﴾5﴿ 'ഞങ്ങളുടെ റബ്ബേ, അവിശ്വസിച്ചതായ ആളുകൾക്ക് ഞങ്ങളെ നീ ഒരു പരീക്ഷണ (പാത്ര)മാക്കരുതേ! ഞങ്ങൾക്ക് പൊറുത്തുതരുകയും ചെയ്യേണമേ- ഞങ്ങളുടെ റബ്ബേ! നിശ്ചയമായും നീ തന്നെയാണ് അഗാധജ്ഞനായ പ്രതാപശാലി'.**

﴾3﴿ لَن تَنفَعَكُمۡ നിങ്ങൾക്ക് ഉപകരിക്കുകയില്ല തന്നെ أَرۡحَامُكُمۡ നിങ്ങളുടെ രക്ത(കുടുംബ)ബന്ധങ്ങൾ وَلَآ أَوۡلَٰدُكُمۡ നിങ്ങളുടെ മക്കളും ഇല്ല يَوۡمَ ٱلۡقِيَٰمَةِ ഖിയാമത്തുനാളിൽ يَفۡصِلُ അവൻ പിരിക്കും, തീരുമാനമെടുക്കും بَيۡنَكُمۡ നിങ്ങൾക്കിടയിൽ وَٱللَّهُ അല്ലാഹു بِمَا تَعۡمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി بَصِيرٌ കണ്ടറിയുന്നവനാണ് ﴾4﴿ قَدۡ كَانَتۡ لَكُمۡ നിങ്ങൾക്കുണ്ടായിട്ടുണ്ട് أُسۡوَةٌ മാതൃക حَسَنَةٌ നല്ലതായ فِيٓ إِبۡرَٰهِيمَ ഇബ്റാഹിമിൽ وَٱلَّذِينَ مَعَهُۥٓ അദ്ദേഹത്തിന്റെ കൂടെയുള്ളവരിലും إِذۡ قَالُواْ അവർ പറഞ്ഞ സന്ദർഭം لِقَوۡمِهِمۡ അവരുടെ ജനതയോട് إِنَّا بُرَءَٰٓؤُاْ നിശ്ചയമായും ഞങ്ങൾ ഒഴിവായവരാണ് مِنكُمۡ നിങ്ങളിൽനിന്ന് وَمِمَّا تَعۡبُدُونَ നിങ്ങൾ ആരാധിച്ചു വരുന്നവയിൽനിന്നും مِن دُونِ ٱللَّهِ അല്ലാഹുവിനു പുറമെ كَفَرۡنَا بِكُمۡ നിങ്ങളിൽ നാം അവിശ്വസിച്ചു (നിങ്ങളെ നിഷേധിച്ചു) وَبَدَا بَيۡنَنَا ഞങ്ങളുടെ ഇടയിൽ വെളിപ്പെട്ടു وَبَيۡنَكُمُ നിങ്ങൾക്കുമിടയിൽ ٱلۡعَدَٰوَةُ ശത്രുത, പക وَٱلۡبَغۡضَآءُ വിദ്വേഷവും, അമർഷവും أَبَدًا എക്കാലത്തും حَتَّىٰ تُؤۡمِنُواْ നിങ്ങൾ വിശ്വസിക്കുന്നതുവരെ بِٱللَّهِ അല്ലാഹുവിൽ وَحۡدَهُۥٓ അവൻ ഏകനായ നിലയിൽ إِلَّا قَوۡلَ إِبۡرَٰهِيمَ ഇബ്റാഹീമിന്റെ വാക്കു (പറഞ്ഞത്) ഒഴികെ إِلَّا قَوۡلَ إِبۡرَٰهِيمَ തന്റെ പിതാവിനോട് لَأَسۡتَغۡفِرَنَّ لَكَ നിശ്ചയമായും ഞാൻ താങ്കൾക്ക് പാപമോചനം തേടും وَمَآ أَمۡلِكُ لَكَ താങ്കൾക്ക് ഞാൻ അധീനമാക്കുന്നില്ല (എനിക്ക് കഴിവില്ല) مِنَ ٱللَّهِ അല്ലാഹുവിൽനിന്ന് مِن شَيۡءٍۖ യാതൊന്നും തന്നെ رَّبَّنَا ഞങ്ങളുടെ രക്ഷിതാവേ عَلَيۡكَ تَوَكَّلۡنَا നിന്റെ മേൽ ഞങ്ങൾ ഭരമേൽപിച്ചു وَإِلَيۡكَ നിന്നിലേക്ക് തന്നെ أَنَبۡنَا ഞങ്ങൾ മനസ്സുമടങ്ങി, വിനയപ്പെട്ടു وَإِلَيۡكَ നിങ്കലേക്കുതന്നെയാണ് ٱلۡمَصِيرُ തിരിച്ചെത്തൽ, മടക്കം ﴾5﴿ رَبَّنَا ഞങ്ങളുടെ റബ്ബേ لَا تَجۡعَلۡنَا ഞങ്ങളെ നീ ആക്കരുതേ فِتۡنَةً ഒരു പരീക്ഷണം (പരീക്ഷണപാത്രം) لِّلَّذِينَ كَفَرُواْ അവിശ്വസിച്ചവർക്ക് وَٱغۡفِرۡ لَنَا ഞങ്ങൾക്ക് പൊറുത്തുതരുകയും വേണമേ رَبَّنَآ ഞങ്ങളുടെ റബ്ബേ إِنَّكَ أَنتَ നിശ്ചയമായും നീ തന്നെ ٱلۡعَزِيزُ പ്രതാപശാലി ٱلۡحَكِيمُ അഗാധജ്ഞനായ, യുക്തിമാനായ

തൗഹീദിന്റെയും നിങ്ങളുടെയും ശത്രുക്കളായ ആളുകളുമായി നിങ്ങൾക്ക് യാതൊരു കൂട്ടുകെട്ടും സ്നേഹബന്ധവും പാടില്ലെന്നുള്ളതിന് ഇബ്റാഹീം നബി (അ)യുടെയും അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരുടെയും ചര്യയിൽതന്നെ നിങ്ങൾക്ക് നല്ല മാതൃകയുണ്ടല്ലോ. നിങ്ങളോടും നിങ്ങളുടെ ആരാധ്യവസ്തുക്കളോടും ഞങ്ങൾക്ക് യാതൊരു ബന്ധവുമില്ലെന്നും, അല്ലാഹുവിൽ വിശ്വസിക്കാത്ത കാലത്തോളം നാം തമ്മിൽ പ്രത്യക്ഷ ശത്രുക്കളാണെന്നും അവർ തങ്ങളുടെ എതിരാളികളോട് തുറന്നു പ്രഖ്യാപിച്ചിരുന്നു. തങ്ങളുടെ കാര്യം അവർ അല്ലാഹുവിൽ ഭരമേല്പിക്കുകയും, ശത്രുക്കളിൽനിന്ന് രക്ഷക്കും പാപമോചനത്തിനുംവേണ്ടി അവർ പ്രാർത്ഥിച്ചുകൊണ്ടിരിക്കുകയും ചെയ്തു. അഥവാ, ശത്രുക്കളുമായി വല്ല വേഴ്ചയും സ്ഥാപിക്കുവാനോ, അവർക്ക് വഴങ്ങുവാനോ ശ്രമിക്കാതെ, അവർ സധീരം ഉറച്ചുനിന്നു അതുപോലെയാണ് നിങ്ങളും ചെയ്യേണ്ടത്. പക്ഷേ, ഇബ്റാഹീം നബി (അ) അദ്ദേഹത്തിന്റെ അവിശ്വാസിയായ പിതാവിനുവേണ്ടി പാപമോചനം തേടുകയുണ്ടായി. അതിൽ നിങ്ങൾ അദ്ദേഹത്തിന്റെ മാതൃക സ്വീകരിച്ചു കൂടാത്തതാകുന്നു. എന്നൊക്കെയാണ് ഈ വചനങ്ങളിലെ ആശയത്തിന്റെ ചുരുക്കം.

പിതാക്കളോട് മക്കൾക്ക് സ്വാഭാവികമായുണ്ടാകുന്ന വാൽസല്യവും, സ്വന്തം പിതാവ് നന്നായിത്തീരുവാനുള്ള മോഹവും നിമിത്തമായിരിക്കും ഇബ്റാഹീം (അ) പിതാവിനുവേണ്ടി പാപമോചനം തേടാമെന്ന് പറഞ്ഞതെന്ന് വ്യക്തമാണ്. എങ്കിലും അത് മാതൃകയാക്കുവാൻ പാടില്ലെന്നും, ഇബ്റാഹീം (അ) അങ്ങനെ ചെയ്യാൻ കാരണമെന്താണെന്നും സൂ: തൗബഃ 113,114 ൽ അല്ലാഹു വിവരിച്ചിരിക്കുന്നു. ആ വചനങ്ങളുടെ സാരം ഇപ്രകാരമാണ്: 'അടുത്ത കുടുംബങ്ങളായിരുന്നാലും, അവർ നരകത്തിന്റെ ആൾക്കാരാണെന്ന് വ്യക്തമായിക്കഴിഞ്ഞശേഷം മുശ്രിക്കുകൾക്കുവേണ്ടി പാപമോചനം തേടുവാൻ പ്രവാചകന്നോ വിശ്വസിച്ചവർക്കോ പാടില്ലാത്തതാണ്. ഇബ്റാഹീം അദ്ദേഹത്തിന്റെ പിതാവിനുവേണ്ടി പാപമോചനം തേടിയത്, അയാളോട് അദ്ദേഹം ചെയ്തിരുന്ന ഒരു വാഗ്ദത്തം നിമിത്തമല്ലാതെ മറ്റൊന്നുമായിരുന്നില്ല. എന്നിട്ട്, അയാൾ അല്ലാഹുവിന്റെ ശത്രുവാണെന്ന് അദ്ദേഹത്തിന് വ്യക്തമായപ്പോൾ അദ്ദേഹം അയാളിൽനിന്ന് ഒഴിഞ്ഞുമാറി'.(ما كان للنبي – إلى قوله وما كان استغفار ابراهيم الخ – التوبة:١١٣،١١٤)

നബിമാരെ സംബന്ധിച്ചിടത്തോളം ഒരാൾ നരകക്കാരിൽ പെട്ടവനാണെന്ന വസ്തുത വഹ്യ് മൂലം അറിയുവാൻ സാധ്യതയുണ്ട്. നബിമാരല്ലാത്തവരെ സംബന്ധിച്ചിടത്തോളം നബിമാർ മുഖേന വിവരം കിട്ടാതെ ഇത് സാധ്യമല്ല. എങ്കിലും, ഒരാൾ ശിർക്കിലും, കുഫ്റിലും (ബഹുദൈവ വിശ്വാസത്തിലും അവിശ്വാസത്തിലും) ആണ് മരണപ്പെട്ടിരിക്കുന്നതെന്ന് കണ്ടാൽ മറ്റുള്ളവർക്കും അത് മനസ്സിലാക്കാമല്ലോ. അഥവാ അപ്പോഴേ അത് ഉറപ്പിക്കാവൂ. ഏത് അക്രമിയും, ഏത് പാപിയും മരണത്തിന് മുമ്പ് പശ്ചാത്തപിച്ചാൽ അല്ലാഹു മാപ്പുചെയ്തുകൊടുക്കുന്നതാണ്. ഏതെങ്കിലും മാർഗത്തിലൂടെ, ശിർക്കിന്റെയും കുഫ്റിന്റെയും ആളെന്ന് വ്യക്തമായിക്കഴിഞ്ഞ ആൾക്ക് വേണ്ടിയും പാപമോചനത്തിനും

രക്ഷക്കും പ്രാർത്ഥിക്കുവാൻ സത്യവിശ്വാസികൾക്ക് പാടില്ലാത്തതാണെന്ന് ഈ ക്വുർആൻ വചനങ്ങൾകൊണ്ട് സ്പഷ്ടമാകുന്നു. അപ്പോൾ- ഇന്നത്തെ പുരോഗമനാശയക്കാരെന്ന് പറയപ്പെടുന്ന ചില ആളുകൾ ചെയ്യാറുള്ളതുപോലെ- സത്യവിശ്വാസികളല്ലാത്ത ആളുകൾ മരണപ്പെട്ടശേഷം അവരുടെ ശാന്തിക്കും മോക്ഷത്തിനും വേണ്ടി മുസ്‌ലിംകൾ പ്രാർത്ഥന നടത്തുന്നതും, അതിൽ പങ്കുവഹിക്കുന്നതും അനിസ്‌ലാമികമായ ദുരാചാരമാണെന്ന് പറയേണ്ടതില്ല. ഇബ്റാഹീം നബി (അ)യുടെയും അനുയായികളുടെയും മാതൃകയെക്കുറിച്ച് വീണ്ടും അല്ലാഹു പറയുന്നു:-

لَقَدْ كَانَ لَكُمْ فِيهِمْ أُسْوَةٌ حَسَنَةٌ لِّمَن كَانَ يَرْجُوا۟ ٱللَّهَ وَٱلْيَوْمَ ٱلْـَٔاخِرَ ۚ وَمَن يَتَوَلَّ فَإِنَّ ٱللَّهَ هُوَ ٱلْغَنِىُّ ٱلْحَمِيدُ ﴿٦﴾

**﴾6﴿ തീർച്ചയായും അവരിൽ നിങ്ങൾക്ക് നല്ലതായ മാതൃകയുണ്ടായിരുന്നു; അതായത്, അല്ലാഹുവിനെയും, അന്ത്യനാളിനെയും പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നവർക്ക്. ആരെങ്കിലും തിരിഞ്ഞു കളയുന്നപക്ഷം അപ്പോൾ, നിശ്ചയമായും അല്ലാഹുതന്നെയാണ് ധന്യനും സ്തുത്യർഹനുമായുള്ളവൻ.**

---

﴾6﴿ لَقَدْ كَانَ തീർച്ചയായും ഉണ്ടായിട്ടുണ്ട്, ഉണ്ടായിരുന്നു لَكُمْ فِيهِمْ നിങ്ങൾക്ക് അവരിൽ أُسْوَةٌ മാതൃക, തുടർച്ച حَسَنَةٌ നല്ലതായ لِّمَن യാതൊരുവന് كَانَ يَرْجُوا۟ അഭിലഷിക്കുന്ന, പ്രതീക്ഷിച്ചുവരുന്ന ٱللَّهَ അല്ലാഹുവിനെ وَٱلْيَوْمَ ٱلْـَٔاخِرَ അന്ത്യനാളിനെയും وَمَن يَتَوَلَّ ആരെങ്കിലും തിരിഞ്ഞു പോകുന്നതായാൽ فَإِنَّ ٱللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു هُوَ ٱلْغَنِىُّ അവനത്രെ ധന്യൻ, അവൻ അനാശ്രയനത്രെ ٱلْحَمِيدُ സ്തുത്യർഹനായ

---

അല്ലാഹുവിനെക്കുറിച്ചും അന്ത്യനാളിനെക്കുറിച്ചുമുള്ള ഭയവും, അന്നത്തെ ദിവസം അല്ലാഹുവിൽനിന്നുള്ള പ്രതിഫലവും രക്ഷയും ലഭിക്കണമെന്ന ആഗ്രഹവും ഉള്ളവർ മാത്രമേ പ്രസ്തുതമാതൃക സ്വീകരിക്കുവാൻ തയ്യാറുണ്ടാവുകയുള്ളൂ. അങ്ങനെയുള്ളവർ അത് സ്വീകരിച്ചുകൊള്ളട്ടെ, സ്വീകരിക്കുവാൻ തയ്യാറില്ലാത്തവരെക്കൊണ്ട് അല്ലാഹുവിന് യാതൊരു ദോഷവും ബാധിക്കുവാനില്ല. അതിന്റെ ഭവിഷ്യത്ത് അവർക്കുതന്നെയാണ് അനുഭവപ്പെടുക എന്ന് സാരം. ഈ വചനങ്ങൾ സ്വഹാബികളുടെ ഹൃദയത്തിൽ എത്രമാത്രം സ്വാധീനം ചെലുത്തിയിരുന്നുവെന്നതിന് ഒരു ഉദാഹരണം കാണുക: അബൂബക്ർ (റ)ന്റെ മകൾ അസ്മാഉ് (റ)ന്റെ വീട്ടിൽ അവരുടെ മാതാവ്- മാതാവ് അന്ന് വിശ്വസിച്ചിട്ടുണ്ടായിരുന്നില്ല- അവർക്ക് ചില സമ്മാനങ്ങളുമായി വന്നപ്പോൾ അവർ മാതാവിനെ

സ്വീകരിക്കുകയുണ്ടായില്ല. മാതാവിനെ സ്വീകരിച്ചുകൊള്ളുവാൻ നബിﷺ ഉപദേശിച്ചതിനുശേഷമേ അവർ സ്വീകരിച്ചുള്ളൂ. (അ; ബു; മു.) ഹുദൈബിയ്യ സന്ധി നിലവിലുള്ള കാലത്തായിരുന്നു അത്. ശത്രുക്കളുമായുള്ള ഈ സംഘർഷാവസ്ഥ അധികകാലം നിലനിൽക്കയില്ലെന്നും, താമസിയാതെ അതിനൊരു പരിഹാരമുണ്ടാകുമെന്നും അടുത്ത വചനത്തിൽ അല്ലാഹു സത്യവിശ്വാസികളെ സമാശ്വസിപ്പിക്കുന്നു:-

## വിഭാഗം- 2

عَسَى ٱللَّهُ أَن يَجْعَلَ بَيْنَكُمْ وَبَيْنَ ٱلَّذِينَ عَادَيْتُم مِّنْهُم مَّوَدَّةً ۚ وَٱللَّهُ قَدِيرٌ ۚ وَٱللَّهُ غَفُورٌ رَّحِيمٌ ﴿٧﴾

**﴾7﴿ നിങ്ങൾക്കും, അവരിൽനിന്ന് നിങ്ങൾ ശത്രുതവെച്ചവർക്കുമിടയിൽ അല്ലാഹു സ്നേഹബന്ധം ഉണ്ടാക്കിയേക്കാം. അല്ലാഹു കഴിവുള്ളവനാണ്; അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാണ്.**

---

﴾7﴿ عَسَى ٱللَّهُ അല്ലാഹു ആയേക്കാം أَن يَجْعَلَ ഉണ്ടാക്കുക, ആക്കുവാൻ بَيْنَكُمْ നിങ്ങൾക്കിടയിൽ وَبَيْنَ ٱلَّذِينَ യാതൊരു കൂട്ടർക്കുമിടയിൽ مِّنْهُم അവരിൽനിന്ന് عَادَيْتُم നിങ്ങൾ ശത്രുതവെച്ച مَّوَدَّةً സ്നേഹബന്ധം وَٱللَّهُ قَدِيرٌ അല്ലാഹു കഴിവുള്ളവനാണ് وَٱللَّهُ غَفُورٌ അല്ലാഹു വളരെ പൊറുക്കുന്നവനാണ് رَّحِيمٌ കരുണാനിധിയാണ്.

---

'ഉണ്ടായേക്കാം' എന്ന് അല്ലാഹു ഒരു കാര്യത്തെപ്പറ്റി പറഞ്ഞാൽപിന്നെ അത് ഉണ്ടാകുമെന്നതിൽ സംശയിക്കാനില്ലല്ലോ. അതാ, മക്കാവിജയത്തോടെ അക്കാര്യം യഥാർത്ഥമായിത്തീരുകയും ചെയ്തു. ക്വുറൈശികൾ ഇസ്‌ലാം സ്വീകരിച്ചു. അറബികളാകമാനം തുരുതുരെ ഇസ്‌ലാമിന് കീഴൊതുങ്ങി അതിന്റെ പതാകയിൻകീഴിൽ അണിനിരന്നു. പഴയ വൈരങ്ങളും, പുതിയ ശത്രുതകളുമെല്ലാം അവസാനിച്ചു. സാഹോദര്യം പൂർവ്വാധികം ബലപ്പെട്ടു. അല്ലാഹു പറഞ്ഞു: 'അല്ലാഹു നിങ്ങൾക്ക് ചെയ്ത അനുഗ്രഹം ഓർക്കുവിൻ. അതായത്, നിങ്ങൾ ശത്രുക്കളായിരുന്ന സന്ദർഭം: എന്നിട്ട് നിങ്ങളുടെ ഹൃദയങ്ങൾക്കിടയിൽ അവൻ ഇണക്കിച്ചേർത്തു. അങ്ങനെ അവന്റെ അനുഗ്രഹംകൊണ്ട് നിങ്ങൾ സഹോദരങ്ങളായി'.( وَاذكروا نعمة الله عليكم الخ–آل عمران :١٠٤ ) ഭൂമിയിലുള്ളത് മുഴുവനും നീ ചിലവാക്കിയിരുന്നാലും അവരുടെ ഹൃദയങ്ങൾക്കിടയിൽ നീ ഇണക്കിച്ചേർക്കുമായിരുന്നില്ല. പക്ഷേ, അല്ലാഹു അവർക്കിടയിൽ ഇണക്കിയിരിക്കുന്നു. (لو أنفقت ما في الأرض جميعا الخ–الأنفال :٦٣) റസൂൽﷺ ഒരവസരത്തിൽ പറഞ്ഞു: നിങ്ങളെ വഴിപിഴച്ചവരായി ഞാൻ കണ്ടില്ലേ? എന്നിട്ട് എന്നെക്കൊണ്ട് അല്ലാഹു നിങ്ങൾക്ക്

മാർഗദർശനം നൽകി. നിങ്ങൾ ഭിന്നിച്ചവരായിരുന്നില്ലേ? എന്നിട്ട് അല്ലാഹു എന്നെ ക്കൊണ്ട് നിങ്ങളെ ഇണക്കി.

എല്ലാ അവിശ്വാസികളോടും സത്യവിശ്വാസികൾ സദാ വെറുപ്പും ശത്രുതയും പുലർത്തേണ്ടതുണ്ടോ? മുസ്‌ലിംകളല്ലാത്തവരോട് മുസ്‌ലിംകൾ നല്ലനിലക്ക് പെരുമാറേണ്ടതില്ലേ? അല്ലെങ്കിൽ ഏതുതരം അവിശ്വാസികളോട് വെറുപ്പും ശത്രുതയും പുലർത്തണമെന്നാണ് പറയുന്നത്? എന്നിങ്ങിനെയുള്ള സംശയങ്ങൾക്ക് അടുത്ത വചനങ്ങളിൽ മറുപടി കാണാം:-

لَّا يَنْهَىٰكُمُ ٱللَّهُ عَنِ ٱلَّذِينَ لَمْ يُقَـٰتِلُوكُمْ فِى ٱلدِّينِ وَلَمْ يُخْرِجُوكُم مِّن دِيَـٰرِكُمْ أَن تَبَرُّوهُمْ وَتُقْسِطُوٓا۟ إِلَيْهِمْ ۚ إِنَّ ٱللَّهَ يُحِبُّ ٱلْمُقْسِطِينَ ﴿٨﴾

**(8) മത(വിഷയ)ത്തിൽ നിങ്ങളോട് യുദ്ധം ചെയ്യുകയാകട്ടെ, നിങ്ങളുടെ വാസസ്ഥലങ്ങളിൽനിന്ന് നിങ്ങളെ പുറത്താക്കുകയാകട്ടെ ചെയ്തിട്ടില്ലാത്തവരെപ്പറ്റി അല്ലാഹു നിങ്ങളോട് വിരോധിക്കുന്നില്ല; (അതെ) നിങ്ങൾ അവർക്ക് നന്മ ചെയ്യുകയും, അവരോട് നീതിമുറ പാലിക്കുകയും ചെയ്യുന്നത് (വിരോധിക്കുന്നില്ല). നിശ്ചയമായും, നീതിമുറ പാലിക്കുന്നവരെ അല്ലാഹു ഇഷ്ടപ്പെടുന്നു.**

إِنَّمَا يَنْهَىٰكُمُ ٱللَّهُ عَنِ ٱلَّذِينَ قَـٰتَلُوكُمْ فِى ٱلدِّينِ وَأَخْرَجُوكُم مِّن دِيَـٰرِكُمْ وَظَـٰهَرُوا۟ عَلَىٰٓ إِخْرَاجِكُمْ أَن تَوَلَّوْهُمْ ۚ وَمَن يَتَوَلَّهُمْ فَأُو۟لَـٰٓئِكَ هُمُ ٱلظَّـٰلِمُونَ ﴿٩﴾

**(9) മതവിഷയ(ത്തിൽ) നിങ്ങളോട് യുദ്ധം ചെയ്യുകയും, നിങ്ങളെ നിങ്ങളുടെ വാസസ്ഥലങ്ങളിൽനിന്നു പുറത്താക്കുകയും, നിങ്ങളെ പുറത്താക്കുന്നതിന് പരസ്പരം പിന്തുണ നൽകുകയും ചെയ്യുന്നവരെപ്പറ്റി മാത്രമേ അല്ലാഹു നിങ്ങളോട് വിരോധിക്കുന്നുള്ളൂ; (അതെ) അവരോട് നിങ്ങൾ മൈത്രി കാണിക്കുന്നത് (മാത്രം).**

**അവരോട് ആർ മൈത്രി കാണിക്കുന്നുവോ, അക്കൂട്ടർ തന്നെയാണ് അക്രമികൾ.**

﴾8﴿ لَّا يَنْهَىٰكُمُ ٱللَّهُ അല്ലാഹു നിങ്ങളോട് വിരോധിക്കുന്നില്ല عَنِ ٱلَّذِينَ യാതൊരു കൂട്ടരെപ്പറ്റി لَمْ يُقَـٰتِلُوكُمْ നിങ്ങളോട് യുദ്ധം ചെയ്തിട്ടില്ലാത്ത فِى ٱلدِّينِ മത(കാര്യ)ത്തിൽ وَلَمْ يُخْرِجُوكُم നിങ്ങളെ പുറത്താക്കുകയും ചെയ്യാത്ത مِّن دِيَـٰرِكُمْ നിങ്ങളുടെ വാസസ്ഥലങ്ങളിൽ (വീടുകളിൽ) നിന്ന് أَن تَبَرُّوهُمْ അവർക്ക് നന്മ (ഗുണം) ചെയ്യുന്നതിനെ وَتُقْسِطُوٓا۟ നീതിമുറ പാലിക്കുകയും إِلَيْهِمْ അവരോട് إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു يُحِبُّ ഇഷ്ടപ്പെടുന്നു, സ്നേഹിക്കും ٱلْمُقْسِطِينَ നീതിമുറ പാലിക്കുന്നവരെ ﴾9﴿ إِنَّمَا يَنْهَىٰكُمُ ٱللَّهُ നിശ്ചയമായും അല്ലാഹു നിങ്ങളെ വിരോധിക്കുന്നു (ള്ളൂ) عَنِ ٱلَّذِينَ യാതൊരു കൂട്ടരെപ്പറ്റി (മാത്രം) قَـٰتَلُوكُمْ നിങ്ങളോടവർ യുദ്ധം ചെയ്തു فِى ٱلدِّينِ മത(വിഷയ)ത്തിൽ وَأَخْرَجُوكُم നിങ്ങളെ പുറത്താക്കുകയും ചെയ്തു مِّن دِيَـٰرِكُمْ നിങ്ങളുടെ വാസസ്ഥലങ്ങളിൽ നിന്ന് وَظَـٰهَرُوا۟ അവർ പിന്തുണ (സഹകരണം) നൽകുകയും ചെയ്തു عَلَىٰٓ إِخْرَاجِكُمْ നിങ്ങളെ പുറത്താക്കുന്നതിന് أَن تَوَلَّوْهُمْ അതായത് അവരോട് മൈത്രി കാണിക്കുന്നതിനെ وَمَن يَتَوَلَّهُمْ അവരോട് ആർ മൈത്രി കാണിക്കുന്നുവോ فَأُو۟لَـٰٓئِكَ هُمُ എന്നാൽ അക്കൂട്ടർ തന്നെ ٱلظَّـٰلِمُونَ അക്രമികൾ

---

രണ്ടുവചനങ്ങളുടെയും ഉദ്ദേശ്യം വ്യക്തമാണല്ലോ. ഇങ്ങോട്ടു അക്രമത്തിനും കയ്യേറ്റത്തിനും മുതിരാത്ത ആരോടും– അവർ ഏത് മതക്കാരായാലും ശരി– അങ്ങോട്ട് ശത്രുത കാണിക്കണമെന്ന് അല്ലാഹു ആവശ്യപ്പെടുന്നില്ല. മാത്രമല്ല, അവരോട് നീതിമുറയനുസരിച്ചു പെരുമാറണമെന്ന് പ്രോൽസാഹിപ്പിക്കുകയും ചെയ്യുന്നു. പക്ഷേ, ഇങ്ങോട്ട് മതവിഷയത്തിൽ ധിക്കാരത്തിനും മർദ്ദനത്തിനും വരുന്നവരോട് സ്നേഹവും മൈത്രിയും സ്ഥാപിക്കുവാൻ മുസ്‌ലിംകൾ തുനിയുന്നത് അക്രമമാണ്, കാപട്യമാണ്, കുറ്റകരമാണ്. രണ്ട് വചനങ്ങളിലെയും അവസാന വാക്യങ്ങൾ പ്രത്യേകം മനസ്സിരുത്തേണ്ടതാണ്.

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ إِذَا جَآءَكُمُ ٱلْمُؤْمِنَـٰتُ مُهَـٰجِرَٰتٍ فَٱمْتَحِنُوهُنَّ ۖ ٱللَّهُ أَعْلَمُ بِإِيمَـٰنِهِنَّ ۖ

**﴾10﴿ ഹേ, വിശ്വസിച്ചവരേ, വിശ്വസിച്ച സ്ത്രീകൾ നാടുവിട്ടു (അഭയാർത്ഥികളായും) കൊണ്ട് നിങ്ങളുടെ അടുക്കൽ വന്നാൽ, നിങ്ങൾ അവരെ പരീക്ഷിച്ചുനോക്കണം. അവരുടെ വിശ്വാസത്തെപ്പറ്റി അല്ലാഹു ഏറ്റവും അറിയുന്നവനാണ്.**

فَإِنْ عَلِمْتُمُوهُنَّ مُؤْمِنَٰتٍ فَلَا تَرْجِعُوهُنَّ إِلَى ٱلْكُفَّارِ ۖ لَا هُنَّ حِلٌّ لَّهُمْ وَلَا هُمْ يَحِلُّونَ لَهُنَّ ۖ وَءَاتُوهُم مَّآ أَنفَقُوا۟ ۚ

**എന്നിട്ട്, അവർ വിശ്വാസിനികളാണെന്ന് നിങ്ങൾ അറിഞ്ഞാൽ അവരെ അവിശ്വാസികളിലേക്ക് നിങ്ങൾ മടക്കി വിടരുത്. ആ സ്ത്രീകൾ അവർക്ക് അനുവദനീയമല്ല; അവർ ആ സ്ത്രീകൾക്കും അനുവദനീയമാവുകയില്ല. അവർ [അവിശ്വാസികൾ] ചിലവഴിച്ചത് നിങ്ങൾ അവർക്ക് കൊടുക്കുകയും വേണം.**

وَلَا جُنَاحَ عَلَيْكُمْ أَن تَنكِحُوهُنَّ إِذَآ ءَاتَيْتُمُوهُنَّ أُجُورَهُنَّ ۚ وَلَا تُمْسِكُوا۟ بِعِصَمِ ٱلْكَوَافِرِ وَسْـَٔلُوا۟ مَآ أَنفَقْتُمْ وَلْيَسْـَٔلُوا۟ مَآ أَنفَقُوا۟ ۚ

**നിങ്ങൾ ആ സ്ത്രീകളുടെ പ്രതിഫലങ്ങൾ[മഹ്റുകൾ] കൊടുത്താൽ നിങ്ങളവരെ വിവാഹം ചെയ്യുന്നതിന് നിങ്ങളുടെമേൽ തെറ്റില്ല. അവിശ്വാസിനികളുടെ സംബന്ധങ്ങളെ [വിവാഹബന്ധങ്ങളെ] നിങ്ങൾ വെച്ചുകൊണ്ടിരിക്കുകയും അരുത്. നിങ്ങൾ ചിലവഴിച്ചത് നിങ്ങൾ ചോദിച്ചു (വാങ്ങി)കൊള്ളുകയും ചെയ്യുക; അവർ ചിലവഴിച്ചത് അവരും ചോദിച്ചു (വാങ്ങി)കൊള്ളട്ടെ.**

ذَٰلِكُمْ حُكْمُ ٱللَّهِ ۖ يَحْكُمُ بَيْنَكُمْ ۚ وَٱللَّهُ عَلِيمٌ حَكِيمٌ ﴿١٠﴾

**അതെല്ലാം അല്ലാഹുവിന്റെ വിധി (നിയമം) ആകുന്നു; അവൻ നിങ്ങൾക്കിടയിൽ വിധികൽപിക്കുന്നു. അല്ലാഹു സർവ്വജ്ഞനും, അഗാധജ്ഞനുമാകുന്നു.**

---

﴾10﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ ഹേ വിശ്വസിച്ചവരേ إِذَا جَآءَكُمُ നിങ്ങളുടെ അടുക്കൽ വന്നാൽ ٱلْمُؤْمِنَٰتُ വിശ്വസിച്ച സ്ത്രീകൾ مُهَٰجِرَٰتٍ ഹിജ്റഃ (നാടുവിട്ടു) വരുന്നവരായി فَٱمْتَحِنُوهُنَّ നിങ്ങളവരെ പരീക്ഷിച്ചു നോക്കുക ٱللَّهُ أَعْلَمُ അല്ലാഹു ഏറ്റവും (നല്ലപോലെ) അറിയുന്നവനാണ് بِإِيمَٰنِهِنَّ അവരുടെ വിശ്വാസത്തെക്കുറിച്ച് فَإِنْ عَلِمْتُمُوهُنَّ എന്നിട്ട് നിങ്ങൾ അവരെ അറിഞ്ഞാൽ (ബോധ്യം വന്നാൽ) مُؤْمِنَٰتٍ വിശ്വാസിനികളാണെന്ന് فَلَا تَرْجِعُوهُنَّ എന്നാലവരെ നിങ്ങൾ മടക്കരുത് إِلَى ٱلْكُفَّارِ അവിശ്വാസികളിലേക്ക് لَا هُنَّ അവർ (ആ സ്ത്രീകൾ) അല്ല حِلٌّ لَّهُمْ അവർക്ക്

അനുവദനീയം يَحِلُّونَ وَلَا هُمْ അവരും അനുവദനീയമാവുകയില്ല هُنَّ അവർ (സ്ത്രീ കൾ)ക്ക് وَءَاتُوهُم അവർക്ക് കൊടുക്കുകയും വേണം مَّآ أَنفَقُوا۟ അവർ ചിലവഴിച്ചത് وَلَا جُنَاحَ عَلَيْكُمْ നിങ്ങൾക്ക് തെറ്റില്ല, കുറ്റമില്ല أَن تَنكِحُوهُنَّ അവരെ വിവാഹം ചെയ്യൽ إِذَآ ءَاتَيْتُمُوهُنَّ അവർക്ക് നിങ്ങൾ കൊടുത്താൽ أُجُورَهُنَّ അവരുടെ പ്രതി ഫല(മഹ്ർ- വിവാഹമൂല്യ)ങ്ങൾ وَلَا تُمْسِكُوا۟ നിങ്ങൾ വെച്ചുകൊണ്ടിരിക്കരുത്, പിടിച്ചുവെക്കരുത് بِعِصَمِ സംബന്ധ (കെട്ടു- വിവാഹ ബന്ധ)ങ്ങളെ ٱلْكَوَافِرِ കാഫിറു (അവിശ്വാസി)കളായ സ്ത്രീകളുടെ وَسْـَٔلُوا۟ നിങ്ങൾ ചോദിച്ചുകൊള്ളുക مَآ أَنفَقْتُمْ നിങ്ങൾ ചിലവഴിച്ചത് وَلْيَسْـَٔلُوا۟ അവരും ചോദിച്ചുകൊള്ളട്ടെ مَآ أَنفَقُوا۟ അവർ ചില വഴിച്ചത് ذَٰلِكُمْ അത് حُكْمُ ٱللَّهِ അല്ലാഹുവിന്റെ വിധിയാണ്, നിയമമാണ് يَحْكُمُ അവൻ വിധിക്കുന്നു, നിയമിക്കുന്നു بَيْنَكُمْ നിങ്ങൾക്കിടയിൽ وَٱللَّهُ അല്ലാഹു عَلِيمٌ സർവ്വ ജ്ഞനാണ് حَكِيمٌ അഗാധജ്ഞനാണ്

---

പല നിയമങ്ങളും തത്വങ്ങളും ഉൾക്കൊള്ളുന്നതാണ് കേവലം ദീർഘ മായ ഈ വചനം. അവിശ്വാസികളിൽ സ്നേഹബന്ധത്തിനും മൈത്രിക്കും പാടില്ലാത്തവർ ആരാണെന്നും ആരോടെല്ലാമാണ് നല്ല നിലക്കും നീതിമുറ യോടും പെരുമാറേണ്ടതെന്നും വിവരിച്ചശേഷം, ഇരുകൂട്ടർക്കുമിടയിൽ പാലി ക്കപ്പെടേണ്ടുന്ന തത്വപരവും, നീതിപരവുമായ ചില കാര്യങ്ങൾ അല്ലാഹു വിവ രിക്കുന്നു.

സൂറത്തുൽ ഫത്ഹിൽ വെച്ചും മറ്റും പ്രസ്താവിക്കപ്പെട്ടതുപോലെ, ഹുദൈബിയ്യ സന്ധി നിശ്ചയ പ്രകാരം, മുശ്രിക്കുകളുടെ പക്ഷത്തുനിന്ന് മുസ്ലിം പക്ഷത്തേക്ക് വരുന്നവരെ തിരിച്ചയച്ചുകൊടുക്കണമെന്ന നിബന്ധന വെച്ചിരുന്നുവല്ലോ. സന്ധിവ്യവസ്ഥകൾ എഴുതി രേഖപ്പെടുത്തപ്പെട്ടശേഷം, മക്കഃ യിൽ നിന്നും ഇസ്ലാമിൽ വിശ്വസിച്ചിരുന്ന അബലരായ ചില ആളുകളെ നബിﷺ ഈ വ്യവസ്ഥയനുസരിച്ചു മടക്കി അയക്കുകയും വേണ്ടിവന്നു. ഇതുപോലെ, വിശ്വ സിച്ചിരുന്ന ചില സ്ത്രീകളും ഹിജ്റഃക്ക് ഒരുങ്ങിവരുകയുണ്ടായി. അവരെയും തിരിച്ചുതരണമെന്നു ക്വുറൈശികൾ വാദിച്ചു. സന്ധിനിശ്ചയങ്ങൾ പുരുഷൻമാരെ മാത്രം ബാധിക്കുന്നതാണെന്നും, സ്ത്രീകളെപ്പറ്റി അതിൽ ഒന്നും വ്യവസ്ഥവെ ച്ചിട്ടില്ലെന്നും നബിﷺ മറുപടി കൊടുത്തു. ഇങ്ങനെയുള്ള സ്ത്രീകളുടെ വിഷയ ത്തിലാണ് ഈ വചനം അവതരിച്ചത്. ഈ വചനം നബി ﷺയുടെ വാദം ശരിവെ ക്കുകയും, ഇത്തരം സന്ദർഭങ്ങളിൽ തുടർന്ന് സ്വീകരിക്കപ്പെടേണ്ടുന്ന നടപടി കൾ എന്തൊക്കെയാണെന്ന് വിവരിക്കുകയും ചെയ്യുന്നു. അവ ഇങ്ങനെ സംഗ്ര ഹിക്കാം:-

(1) അവിശ്വാസികളുടെ പക്ഷത്ത്നിന്നു വല്ല സ്ത്രീകളും തങ്ങൾ സത്യ വിശ്വാസിനികളാണെന്ന് പറഞ്ഞുകൊണ്ട് മുസ്‌ലിംകളുടെ അടുക്കൽ അഭയാർത്ഥി കളായി വന്നാൽ, അവരുടെ വാദം ശരിയാണെന്ന് ഉറപ്പു വരുത്തുവാനായി അവരെ പരീക്ഷിക്കേണ്ടതുണ്ട്. അവരുടെ യഥാർത്ഥ നിലയെപ്പറ്റി അല്ലാഹുവിന് ധാരാളം അറിയാം. പക്ഷേ, ബാഹ്യമായ സ്ഥിരീകരണത്തിന്റെ അടിസ്ഥാനത്തിലാണല്ലോ ഇഹത്തിലെ നിയമനടപടികൾ എടുക്കപ്പെടുക. അതുകൊണ്ട് മുസ്‌ലിംകൾക്ക് അവരുടെ നിലപാട് ബോദ്ധ്യപ്പെടേണ്ടതുണ്ട്. ഈ കൽപ്പനപ്രകാരം നബിﷺ ഹുദൈബിയാ കരാറിന് ശേഷം വന്ന ആ സ്ത്രീകളെ പരീക്ഷിക്കയുണ്ടായി. താൻ വന്നിരിക്കുന്നത് ഭർത്താവിനോടുള്ള വിദ്വേഷം കൊണ്ടല്ലെന്നും, നാടുവിട്ടു മറ്റൊരു നാട്ടിൽ പോകുവാനുള്ള ആഗ്രഹം കൊണ്ടല്ലെന്നും, ഐഹിക നന്മയെ ഉദ്ദേശിച്ച ല്ലെന്നും, അല്ലാഹുവിനോടും റസൂലിനോടുമുള്ള സ്നേഹം കൊണ്ട് മാത്രമാ ണെന്നും ഓരോ സ്ത്രീയിൽ നിന്നും സത്യവാങ്മൂലം ലഭിച്ച ശേഷമേ അവരെ തിരുമേനി സ്വീകരിച്ചുള്ളൂ.

(2) അങ്ങനെ, പരീക്ഷണത്തിൽനിന്ന് അവർ യഥാർത്ഥ വിശ്വാസിനിക ളാണെന്ന് ബോദ്ധ്യം വന്നു കഴിഞ്ഞാൽ, അവരെപ്പിന്നെ അവിശ്വാസികളായ ഭർത്താക്കളുടെയോ നാട്ടുകാരുടെയോ അടുക്കലേക്ക് മടക്കി അയക്കുവാൻ പാടി ല്ല. ഇരുകൂട്ടരും വിശ്വാസത്തിൽ പരസ്പര വിരുദ്ധരായതുകൊണ്ട് എനി അവർക്ക് യോജിച്ചു പോകുവാൻ നിവൃത്തിയില്ല.

(3) സത്യവിശ്വാസം സ്വീകരിച്ച സ്ത്രീകളും അവിശ്വാസികളായ പുരു ഷൻമാരും തമ്മിൽ വിവാഹബന്ധം പാടില്ല.

(4) സ്ത്രീ മുസ്‌ലിമായിത്തീരുകയും, പുരുഷൻ അവിശ്വാസത്തിൽ നില കൊള്ളുകയുമാണെങ്കിൽ അവർ തമ്മിലുള്ള വിവാഹബന്ധം വേർപെടും.

(5) ഇതുപോലെത്തന്നെ, പുരുഷൻ സത്യവിശ്വാസം സ്വീകരിച്ചശേഷം സ്ത്രീ അവിശ്വാസത്തിൽ ഉറച്ചുനിന്നാലും വിവാഹബന്ധം തുടരുന്നതല്ല- ദുർബ്ബല പ്പെട്ടുപോകും.

(6) സ്ത്രീ മുസ്‌ലിമായത്നിമിത്തം വിവാഹബന്ധം വേർപെട്ടുപോകു മ്പോൾ ആ സ്ത്രീയെ മുസ്‌ലിംകൾക്ക് വിവാഹം ചെയ്യാവുന്നതാണ്. ഈ ആയ ത്തിന്റെ അവതരണത്തോടുകൂടി ഇതെല്ലാം ഇസ്‌ലാമിന്റെ സ്ഥിരവും അംഗീ കൃതവുമായ നിയമങ്ങളായിത്തീർന്നു. ഇതിനുമുമ്പ് ഇവയെക്കുറിച്ച് പ്രത്യേക നിയ മങ്ങളൊന്നും ഇസ്‌ലാമിൽ നിലവിൽ വന്നിട്ടില്ലായിരുന്നു. അതുകൊണ്ടാണ് നബി തിരുമേനിﷺയുടെ പുത്രി സൈനബ് (റ)നെ വിവാഹം ചെയ്തുകൊടുത്തിരുന്ന അബുൽആസ് (أبوا العاص-رضـ)മായുള്ള ബന്ധം വേർപെടുത്തപ്പെടാതിരുന്നത്. സൈനബ് (റ) ആദ്യമേ മുസ്‌ലിമായിരുന്നുവെങ്കിലും അവർ മക്കഃയിൽ ഭർത്താവോ ടൊന്നിച്ചു തന്നെ താമസമായിരുന്നു. അബുൽആസ് (റ) ബദ്ർ യുദ്ധത്തിൽ ബന്ധ

നസ്ഥനായി. അദ്ദേഹത്തിന് മോചനമൂല്യം നൽകേണ്ടതിന് സൈനബ് (റ) അവരുടെ ഒരു ആഭരണം അയച്ചുകൊടുത്തിരുന്നു. ആ ആഭരണം അവർക്ക് അവരുടെ മാതാവ് ഖദീജഃ ബീവി (റ)യിൽനിന്ന് ലഭിച്ചതായിരുന്നു. അതു കണ്ടപ്പോൾ തിരുമേനിയുടെ ഹൃദയത്തിൽ അലിവ്തോന്നി. അങ്ങനെ, സ്വഹാബികൾ അഭിപ്രായപ്പെട്ടതനുസരിച്ച് സൈനബ് (റ)യെ മദീനഃയിലേക്ക് അയച്ചുകൊടുക്കണമെന്ന നിശ്ചയത്തോടുകൂടി അബുൽആസ് വിട്ടയക്കപ്പെട്ടു. നിശ്ചയപ്രകാരം സൈനബ് (റ) മദീനഃയിൽ എത്തി. പിന്നീട് അൽപം കൊല്ലങ്ങൾക്കുശേഷമാണ് അബുൽആസ് (റ) സത്യവിശ്വാസം സ്വീകരിച്ചത്. അനന്തരം അവരുടെ പഴയ വിവാഹബന്ധം തുടരുകയും ചെയ്തു.

(7) മേൽപറഞ്ഞപ്രകാരം വിവാഹബന്ധം മുറിഞ്ഞുപോയ സ്ത്രീകളെ മുസ്ലിംകൾ വിവാഹം ചെയ്യുമ്പോൾ ആ സ്ത്രീകൾക്ക് അവരുടെ മഹ്ർ -മര്യാദയനുസരിച്ച് നൽകപ്പെടേണ്ടുന്ന വിവാഹമൂല്യം- നൽകേണ്ടതാണ്. 'അവർ ചിലവഴിച്ചത്'( ما أنفقوا) എന്നും 'ആ സ്ത്രീകളുടെ പ്രതിഫലം' (أجورهن) എന്നും പറഞ്ഞതിന്റെ വിവക്ഷ വിവാഹമൂല്യമാകുന്ന 'മഹ്ർ' എന്നാകുന്നു.

(8) മുൻവിവാഹങ്ങളിൽ ആ സ്ത്രീകൾക്ക് അവരുടെ ഭർത്താക്കൾ കൊടുത്തിരുന്ന മഹ്ർ, മുസ്ലിംകൾക്ക് അവിശ്വാസികളുടെ ഭാഗത്തുനിന്നും, അവിശ്വാസികൾക്ക് മുസ്ലിംകളുടെ ഭാഗത്തുനിന്നും തിരിച്ചു വാങ്ങാവുന്നതാണ്. ഈ ഇനത്തിൽ മുസ്ലിംകളുടെ ഭാഗത്തുനിന്ന് നൽകപ്പെടേണ്ടുന്ന സംഖ്യക്ക് 'ഗനീമത്ത്' മുതലായ പൊതുനിധിയിൽനിന്നു ഇമാം (ഭരണനേതാവ്) പരിഹാരം ഉണ്ടാക്കേണ്ടതാണ്. എനി അമുസ്ലിംകളുടെ ഭാഗത്തുനിന്ന് ഈ ഇനത്തിൽ ലഭിക്കേണ്ടുന്ന സംഖ്യ അവരിൽനിന്ന് ലഭിക്കുവാൻ മാർഗമില്ലാത്തപക്ഷം, അതിനുള്ള പരിഹാരം അല്ലാഹു തുടർന്ന് നിർദ്ദേശിക്കുന്നു:-

وَإِن فَاتَكُمْ شَيْءٌ مِّنْ أَزْوَٰجِكُمْ إِلَى ٱلْكُفَّارِ فَعَاقَبْتُمْ

**《11》 നിങ്ങളുടെ ഭാര്യമാരിൽനിന്ന് വല്ലവരും അവിശ്വാസികളിലേക്ക് (പോയി) നിങ്ങൾക്ക് നഷ്ടമാകുകയും, എന്നിട്ട് നിങ്ങൾ അനന്തരനടപടി എടുക്കുകയും (അഥവാ അതിന്നവസരം വരുകയും) ചെയ്തുവെങ്കിൽ.**

فَـَٔاتُوا۟ ٱلَّذِينَ ذَهَبَتْ أَزْوَٰجُهُم مِّثْلَ مَآ أَنفَقُوا۟ ۚ وَٱتَّقُوا۟ ٱللَّهَ ٱلَّذِىٓ أَنتُم بِهِۦ مُؤْمِنُونَ ﴿١١﴾

**അപ്പോൾ, .യാതൊരു കൂട്ടരുടെ ഭാര്യമാർ (നഷ്ടപ്പെട്ടു) പോയോ അവർക്ക് അവർ ചിലവഴിച്ചതുപോലെ നിങ്ങൾ കൊടുത്തുകൊള്ളുവിൻ. നിങ്ങൾ യാതൊരുവനിൽ വിശ്വസിക്കുന്നവരാണോ ആ അല്ലാഹുവിനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുവിൻ.**

《11》 وَإِن فَاتَكُمْ നിങ്ങൾക്ക് പാഴായി (നഷ്ടമായി) പ്പോയെങ്കിൽ شَيْءٌ വല്ലതും (വല്ലവരും) مِّنْ أَزْوَٰجِكُمْ നിങ്ങളുടെ ഭാര്യമാരിൽനിന്ന് إِلَى ٱلْكُفَّارِ അവിശ്വാസികളിലേക്ക് (പോയിട്ട്) فَعَاقَبْتُمْ എന്നിട്ട് നിങ്ങൾ അനന്തര നടപടി എടുത്താൽ (നിങ്ങൾക്ക് ഊഴം ലഭിച്ചാൽ) فَـَٔاتُوا۟ എന്നാൽ നിങ്ങൾ കൊടുക്കുവിൻ ٱلَّذِينَ യാതൊരുവർക്ക് ذَهَبَتْ പോയതായ أَزْوَٰجُهُم അവരുടെ ഭാര്യമാർ مِّثْلَ مَآ യാതൊന്നുപോലെ أَنفَقُوا۟ അവർ ചിലവഴിച്ച وَٱتَّقُوا۟ നിങ്ങൾ സൂക്ഷിക്കയും ചെയ്യുവിൻ ٱللَّهَ ٱلَّذِىٓ യാതൊരു അല്ലാഹുവിനെ أَنتُم بِهِۦ നിങ്ങൾ അവനിൽ مُؤْمِنُونَ വിശ്വസിക്കുന്നവരാകുന്നു

---

അതായത് മുസ്‌ലിംകളുടെ ഭാര്യമാരായിരുന്നവർ അമുസ്‌ലിം പക്ഷത്തേക്ക് പോകുകയും, അവർക്ക് കൊടുത്തിരുന്ന മഹ്‌റിന്റെ സംഖ്യ അവരിൽനിന്ന് കിട്ടുവാൻ മാർഗമില്ലാതിരിക്കുകയും ചെയ്താൽ അതിനുള്ള നിവാരണം ഇതാണ്: അമുസ്‌ലിംകളുമായി അതിന് അനന്തര നടപടി കൈകൊള്ളുവാൻ അവസരം കാണുമ്പോൾ ആ നഷ്ടസംഖ്യ ഈടാക്കികൊടുക്കണം. യുദ്ധത്തിൽ ഗനീമത്ത് സ്വത്തുക്കൾ ലഭിക്കുന്നപക്ഷം അതിൽനിന്നോ അല്ലെങ്കിൽ മുസ്‌ലിംകളുടെ ഭാഗത്തുനിന്ന് അവർക്ക് കൊടുക്കേണ്ടതുള്ള മഹ്‌റു വകകളിൽനിന്നോ ഇത് ഈടാക്കിക്കൊടുക്കേണ്ടതാണ്. ഗനീമത്തുകളിൽനിന്ന് ഇത് കഴിച്ചു ബാക്കിയേ ഓഹരി ചെയ്യപ്പെടേണ്ടതുള്ളൂ. ഇത് സംബന്ധമായ വിശദവിവരങ്ങൾ ഫിക്വ്ഹ് (കർമ ശാസ്ത്ര) ഗ്രന്ഥങ്ങളിലും മറ്റും കാണാവുന്നതാണ്. വിവാഹത്തിൽ മഹ്‌റിനുള്ള സ്ഥാനവും, അതിന്റെ ഉത്തരവാദിത്തത്തിന്റെ ഗൗരവവും ഇസ്‌ലാമിൽ എത്രമാത്രം വമ്പിച്ചതാണെന്ന് ഇതിൽനിന്നൊക്കെ ഗ്രഹിക്കാവുന്നതാണ്. എന്നിട്ടും, ഒരു മാമൂൽ, അല്ലെങ്കിൽ നിയമപരമായ ഒരു ചടങ്ങ് എന്ന് മാത്രമേ പല പണ്ഡിതൻമാർപോലും മഹ്‌റിനെപ്പറ്റി ഇന്ന് ധരിച്ചിട്ടുള്ളൂവെന്നത് വളരെ ഖേദകരമാണ്.

يَـٰٓأَيُّهَا ٱلنَّبِىُّ إِذَا جَآءَكَ ٱلْمُؤْمِنَـٰتُ يُبَايِعْنَكَ عَلَىٰٓ أَن لَّا يُشْرِكْنَ بِٱللَّهِ شَيْـًٔا

**《12》 ഹേ, നബിയേ, വിശ്വാസിനികളായ സ്ത്രീകൾ, തങ്ങൾ അല്ലാഹുവിനോട് യാതൊന്നിനെയും പങ്ക് ചേർക്കുകയില്ലെന്ന് 'ബൈഅത്ത്' [പ്രതിജ്ഞ] നൽകിക്കൊണ്ട് നിന്റെ അടുക്കൽ വന്നാൽ,-**

وَلَا يَسْرِقْنَ وَلَا يَزْنِينَ وَلَا يَقْتُلْنَ أَوْلَـٰدَهُنَّ

**അവർ മോഷ്ടിക്കുകയുമില്ല, വ്യഭിചാരം ചെയ്യുകയുമില്ല, തങ്ങളുടെ സന്താനങ്ങളെ കൊലപ്പെടുത്തുകയുമില്ല,**

وَلَا يَأْتِينَ بِبُهْتَٰنٍ يَفْتَرِينَهُۥ بَيْنَ أَيْدِيهِنَّ وَأَرْجُلِهِنَّ

തങ്ങളുടെ കൈകാലുകൾക്കിടയിൽ വെച്ച് (മനഃപൂർവ്വം) കെട്ടിച്ചമക്കുന്ന യാതൊരു കള്ളവാദവും കൊണ്ടുവരികയുമില്ല,-

وَلَا يَعْصِينَكَ فِى مَعْرُوفٍ فَبَايِعْهُنَّ وَٱسْتَغْفِرْ لَهُنَّ ٱللَّهَ ۖ إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿١٢﴾

ഒരു (സദാചാരപരമായ) സൽകാര്യത്തിലും നിന്നോട് അവർ അനുസരണക്കേട് കാണിക്കുകയുമില്ല എന്നും (ബൈഅത്ത് നൽകിക്കൊണ്ടുവന്നാൽ), നീ അവരോട് 'ബൈഅത്ത്' (പ്രതിജ്ഞ) വാങ്ങിക്കൊള്ളുക; അവർക്കുവേണ്ടി അല്ലാഹുവിനോട് പാപമോചനം തേടുകയും ചെയ്യുക. നിശ്ചയമായും, അല്ലാഹു വളരെ പൊറുക്കുന്നവനാണ്, കരുണാനിധിയാണ്.

---

﴾12﴿ يَٰٓأَيُّهَا ٱلنَّبِىُّ ഹേ, നബിയേ إِذَا جَآءَكَ നിന്റെ അടുക്കൽ വന്നാൽ ٱلْمُؤْمِنَٰتُ വിശ്വസിച്ച സ്ത്രീകൾ يُبَايِعْنَكَ നിന്നോട് ബൈഅത്ത് (പ്രതിജ്ഞ)നൽകിക്കൊണ്ട് عَلَىٰٓ أَن لَّا يُشْرِكْنَ അവർ പങ്ക് ചേർക്കയില്ലെന്ന് بِٱللَّهِ അല്ലാഹുവിനോട് شَيْـًٔا യാതൊന്നിനെയും وَلَا يَسْرِقْنَ അവർ മോഷ്ടിക്കുക (കളവ് നടത്തുക)യില്ല എന്നും وَلَا يَزْنِينَ വ്യഭിചാരം ചെയ്കയുമില്ല وَلَا يَقْتُلْنَ കൊല ചെയ്കയുമില്ല أَوْلَٰدَهُنَّ തങ്ങളുടെ സന്താനങ്ങളെ وَلَا يَأْتِينَ തങ്ങൾ വരികയുമില്ല بِبُهْتَٰنٍ കള്ളവാദവുംകൊണ്ട്, നുണയുമായി يَفْتَرِينَهُۥ തങ്ങൾ കെട്ടിച്ചമക്കുന്ന بَيْنَ أَيْدِيهِنَّ തങ്ങളുടെ കൈകൾക്കിടയിൽവെച്ച് وَأَرْجُلِهِنَّ തങ്ങളുടെ കാലുകൾക്കും وَلَا يَعْصِينَكَ നിന്നോട് അവർ അനുസരണക്കേട് കാണിക്കയില്ല (എന്നും) فِى مَعْرُوفٍ ഒരു സദാചാരത്തിലും, സൽകാര്യത്തിലും فَبَايِعْهُنَّ എന്നാൽ നീ അവർക്ക് ബൈഅത്തുകൊടുക്കുക, അവരോട് പ്രതിജ്ഞ വാങ്ങുക وَٱسْتَغْفِرْ لَهُنَّ അവർക്കുവേണ്ടി പാപമോചനവും തേടുക ٱللَّهَ അല്ലാഹുവിനോട് إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു غَفُورٌ പൊറുക്കുന്നവനാണ് رَّحِيمٌ കരുണാനിധിയാണ്

---

മുൻവിഷയങ്ങളുമായി ഒരു തരത്തിൽ ബന്ധപ്പെട്ട വിഷയങ്ങൾതന്നെയാണ് ഈ വചനത്തിലും ഉള്ളത്. മക്കാവിജയത്തെത്തുടർന്ന് മക്കാനിവാസികൾ നബിﷺയുടെ അടുക്കൽവന്ന് തങ്ങൾ ഇസ്‌ലാമിനെ അംഗീകരിച്ചതായും, ഇസ്‌ലാമികശാസനകൾ അനുസരിച്ച് ജീവിക്കുവാൻ തയ്യാറുള്ളതായും

ബൈഅത്ത്( بيعة-പ്രതിജ്ഞ) നടത്തുകയുണ്ടായി. (മറ്റ് ചില പ്രത്യേക സന്ദർഭ ങ്ങളിലും ഇങ്ങനെ ബൈഅത്ത് നടക്കാറുണ്ടായിരുന്നു.) കൂട്ടത്തിൽ, മക്കഃയിലെ സ്ത്രീകളും ബൈഅത്തിൽ പങ്കെടുത്തിരുന്നു. സ്ത്രീകൾ ബൈഅത്തിനു വരു മ്പോൾ അവരിൽനിന്ന് ബൈഅത്ത് വാങ്ങേണ്ടുന്ന രൂപം അല്ലാഹു ഈ വചന ത്തിൽ എടുത്തുകാട്ടുന്നു. പെൺകുട്ടികൾ ജനിച്ചാൽ ജീവനോടെ കുഴിച്ചുമൂടുന്ന ഒരു സമ്പ്രദായം ജാഹിലിയ്യാ അറബികൾക്കിടയിൽ ഉണ്ടായിരുന്നുവല്ലോ. അതു പോലെത്തന്നെ, അന്യപുരുഷ സ്പർശനത്തിൽ ജനിച്ച ജാരസന്താനങ്ങളെ സ്വഭർത്താക്കളുടെ സന്താനങ്ങളായും, ഏതെങ്കിലും ഒരാളുടെ അവിഹിത കൂട്ടു കെട്ടിൽ ജനിച്ച കുട്ടികളെ സ്ത്രീ ഇഷ്ടപ്പെടുന്ന മറ്റൊരാളുടെതായും നിശ്ചയി ക്കുന്ന പതിവും അവർക്കിടയിൽ ഉണ്ടായിരുന്നു. ഇതെല്ലാം ഉദ്ദേശിച്ചുകൊണ്ടാണ് സന്താനങ്ങളെ കൊല്ലുകയില്ലെന്നും, കൈകാലുകൾക്കിടയിൽ വെച്ച് കെട്ടിച്ചമ ക്കുന്ന കള്ളവാദം കൊണ്ടുവരികയില്ലെന്നും (ولا يقتلن أولادهن ولا يأتين الخ) അവരുടെ ബൈഅത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. സന്താനങ്ങൾ ജനിച്ചുവളരുന്നതു സ്ത്രീകളുടെ കൈകാലുകൾക്കിടയിൽ വെച്ചാണല്ലോ. ഇത്രയും സ്പഷ്ടമായി അറിയാവുന്ന ഒരു പച്ചപ്പരമാർത്ഥത്തെ മറച്ചുവെച്ചാണ് ആ കള്ളം കെട്ടിച്ചമക്കു ന്നതെന്നത്രെ ആ വാക്ക് സൂചിപ്പിക്കുന്നത്.

معروف (മഅ്റൂഫ്) എന്ന വാക്കിൽ ബുദ്ധികൊണ്ടോ മതം മുഖേനയോ നല്ല കാര്യങ്ങളായി അറിയപ്പെടുന്നതെല്ലാം *(*)* ഉൾപ്പെടും. അറിയപ്പെട്ടത് എന്നാണ് വാക്കർത്ഥമെങ്കിലും സദാചാരം, സൽകാര്യംഎന്നൊ ക്കെയാണ് ഉദ്ദേശ്യാർത്ഥം. منكر (മുൻകർ= ദുരാചാരം, ദുഷ്കാര്യം) എന്നാണ് ഇതിന്റെ എതിർപദം. ചില പ്രത്യേക ഉപാധികൾ ആദ്യം എടുത്തു പറഞ്ഞശേഷം, സൽകാര്യങ്ങളിൽപെട്ട ഏതൊന്നു കൽപിച്ചാലും അത് അനുസരിക്കാതിരിക്കുകയില്ലെന്ന് ബൈഅത്തിന്റെ വാചകത്തിൽ ഒരു പൊതു ഉപാധികൂടി വെച്ചിരിക്കുന്നത് ശ്രദ്ധേയമാകുന്നു. അല്ലാ ഹുവിന്റെ കല്പനക്കെതിരായി ആർക്കും ഒന്നും കൽപിക്കുവാൻ അധികാരമില്ല. അങ്ങനെ കല്പിച്ചാൽ അത് അനുസരിക്കേണ്ടതുമില്ല. എന്നാൽ, അല്ലാഹു നിർബ ന്ധമാക്കിയിട്ടില്ലാത്ത കാര്യമായിരുന്നാലും, സൽകാര്യങ്ങളുടെ ഇനത്തിൽപെട്ട ഒരു കാര്യം നബിﷺയോ, ഉത്തരവാദപ്പെട്ട നേതാവോ കൽപിച്ചാൽ അത് മറ്റു ള്ളവർ അനുസരിക്കേണ്ടതുണ്ട് എന്ന് ഇതിൽനിന്നും മറ്റു പല തെളിവുക ളിൽനിന്നും മനസ്സിലാക്കാം. വല്ലവരും മരണപ്പെടുമ്പോൾ, ജാഹിലിയ്യത്തിൽ പതി വുണ്ടായിരുന്നതും, ഇന്നും ചില സമുദായങ്ങളിൽ കാണാവുന്നതുമായ വിലാപ ഗോഷ്ടികളും, അനുശോചനചടങ്ങുകളും നടത്തുകയില്ലെന്നും സ്ത്രീകളുടെ ബൈഅത്തിൽ നബിﷺ ഉൾപ്പെടുത്തിയിരുന്നതായി ഹദീഥുകളിൽ വന്നിട്ടുണ്ട്. ഇതുംമഅ്റൂഫിന്റെ ഇനത്തിൽ പെട്ടതുതന്നെ.

ഒരാൾ ഒരാൾക്ക് ബൈഅത്ത് ചെയ്യുമ്പോൾ അന്യോന്യം കൈപിടിച്ചു

---

**(*)** *المعروف اسم لكل فعل يعرف بالعقل والشرع حسنة والمنكر ما ينكر بهما –مفردات الر اغب*

കൊണ്ടാണ് അത് നടക്കാറുള്ളത്. എന്നാൽ, നബിﷺ സ്ത്രീകളുമായി ബൈഅത്ത് നടത്തിയപ്പോൾ ഓരോ സ്ത്രീയും മേൽപറഞ്ഞ നിബന്ധനകളെല്ലാം സ്വീകരിച്ചുകഴിഞ്ഞശേഷം അവരോട് قد بايعتك على ذلك (തന്നോട് അപ്രകാരം ഞാൻ പ്രതിജ്ഞ നടത്തി) എന്ന് പറയുകയല്ലാതെ, സ്ത്രീകൾക്ക് കൈ കൊടുക്കുകയുണ്ടായിട്ടില്ല എന്ന് ആഇശഃ (റ) നിവേദനം ചെയ്തിരിക്കുന്നു. (ബു.) ഞങ്ങൾക്ക് കൈ തരാത്തതെന്താണെന്ന് സ്ത്രീകൾ ചോദിച്ചപ്പോൾ 'ഞാൻ സ്ത്രീകൾക്ക് കൈകൊടുക്കുന്നതല്ല' എന്ന് നബിﷺ പറയുകയും ചെയ്തു. (അ) സൂറത്തിന്റെ ആരംഭത്തിൽ സംസാരവിഷയമായിരുന്ന കാര്യം സത്യവിശ്വാസികളെ വിളിച്ച് വീണ്ടും ഒന്ന് ചുരുക്കി ആവർത്തിച്ചുണർത്തികൊണ്ട് ഈ സൂറത്ത് സമാപിക്കുന്നു:-

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تَتَوَلَّوْاْ قَوْمًا غَضِبَ ٱللَّهُ عَلَيْهِمْ قَدْ يَئِسُواْ مِنَ ٱلْءَاخِرَةِ كَمَا يَئِسَ ٱلْكُفَّارُ مِنْ أَصْحَٰبِ ٱلْقُبُورِ ﴿١٣﴾

**《13》 ഹേ, വിശ്വസിച്ചവരേ, അല്ലാഹു കോപിച്ചിട്ടുള്ള ജനതയോട് നിങ്ങൾ മൈത്രി സ്ഥാപിക്കരുത്. ക്വബ്റുകളിലുള്ളവരെ സംബന്ധിച്ച് അവിശ്വാസികൾ നിരാശപ്പെട്ടിരിക്കുന്നതുപോലെ, പരലോകത്തെ സംബന്ധിച്ച് തീർച്ചയായും അവർ നിരാശപ്പെട്ടിരിക്കുകയാണ്.**

---

《13》 يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ ഹേ വിശ്വസിച്ചവരേ لَا تَتَوَلَّوْاْ നിങ്ങൾ മൈത്രി സ്ഥാപിക്കരുത്, സ്നേഹബന്ധം പുലർത്തരുത് قَوْمًا ഒരു ജനതയോട് غَضِبَ ٱللَّهُ അല്ലാഹു കോപിച്ചിരിക്കുന്നു عَلَيْهِمْ അവരുടെമേൽ قَدْ يَئِسُواْ തീർച്ചയായും അവർ നിരാശപ്പെട്ടിരിക്കുന്നു, ആശമുറിഞ്ഞു مِنَ ٱلْءَاخِرَةِ പരലോകത്തെ സംബന്ധിച്ച് كَمَا يَئِسَ ٱلْكُفَّارُ അവിശ്വാസികൾ നിരാശപ്പെട്ടതുപോലെ مِنْ أَصْحَٰبِ ٱلْقُبُورِ ക്വബ്റുകളിലുള്ളവരെപ്പറ്റി, ക്വബ്റിന്റെ ആൾക്കാരിൽപെട്ട

---

അല്ലാഹു 'കോപിച്ച ജനത' എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം, അല്ലാഹുവിന്റെ കോപത്തിനും ശാപത്തിനും പാത്രമായ എല്ലാ അവിശ്വാസികളും ആയിരിക്കുന്നതാകുന്നു. ക്വുർആനിൽ യഹൂദികളെപ്പററി പ്രസ്താവിച്ചിട്ടുള്ള ചില പ്രസ്താവനകളെ അടിസ്ഥാനമാക്കി യഹൂദികളാണ് ഇവിടെ ഉദ്ദേശ്യമെന്നത്രെ ചിലർ അഭിപ്രായപ്പെടുന്നത്. അല്ലാഹുവിനറിയാം. ഒന്നാമത്തെ അഭിപ്രായം അനുസരിച്ച് അവസാന വാക്യത്തിന്റെ സാരം ഈ രണ്ടിലൊരുപ്രകാരമായിരിക്കാം:

(1) ആ അവിശ്വാസികൾ ഖബ്റിലുള്ളവരെ സംബന്ധിച്ച് ആശ മുറിഞ്ഞിട്ടുള്ളതുപോലെ, പരലോകത്തെക്കുറിച്ചും ആശ മുറിഞ്ഞിട്ടുണ്ട്. അതായത് മരിച്ചു മണ്ണടഞ്ഞുപോയവരെ തിരിച്ചുകിട്ടുമെന്ന പ്രതീക്ഷ അവർക്കില്ലാത്തതുപോലെ, പരലോകത്തുവെച്ച് വല്ല ഗുണവും ലഭിക്കുമെന്ന പ്രതീക്ഷയും അവർക്കില്ല. പരലോകത്തിലും മരണാനന്തര സംഭവങ്ങളിലും അവർക്ക് വിശ്വാസമില്ലല്ലോ.

(2) ഖബ്റുകളിലുള്ളവരെക്കുറിച്ച് അവിശ്വാസികൾ ആശ മുറിഞ്ഞവരാണെന്നതുപോലെ, യഹൂദികൾ പരലോകഗുണത്തിലും ആശ നഷ്ടപ്പെട്ടവരാണ്. യഹൂദികൾ പരലോകത്തെ നിഷേധിക്കുന്നവരല്ലെങ്കിലും, തങ്ങളുടെ തോന്നിയവാസങ്ങൾ നിമിത്തം തങ്ങൾക്ക് രക്ഷയില്ലെന്ന് അവർക്കുതന്നെ അറിയാം എന്ന് താൽപര്യം.

ആ വാക്യത്തിന് ഇങ്ങനെയും അർത്ഥം കൽപിക്കപ്പെട്ടിട്ടുണ്ട്: ഖബ്റിന്റെ ആൾക്കാരിൽപെട്ട അവിശ്വാസികൾ നിരാശപ്പെട്ടതുപോലെ, ആ ജനത- അല്ലാഹുവിന്റെ കോപത്തിന് വിധേയരായ ജനത- പരലോകത്തെസംബന്ധിച്ച് നിരാശപ്പെട്ടിട്ടുണ്ട്. മരിച്ചു ഖബ്റുകളിൽകിടക്കുന്ന സത്യവിശ്വാസികൾക്ക് പരലോകത്ത് നന്മ ലഭിക്കുമെന്ന പ്രതീക്ഷയുണ്ടായിരിക്കുമല്ലോ. അതുപോലെ മരണപ്പെട്ട അവിശ്വാസികൾക്ക് ഒരിക്കലും ആ പ്രതീക്ഷക്ക് അവകാശമില്ല എന്ന് സാരം. من (മിൻ) എന്ന അവ്യയത്തിന് 'സംബന്ധിച്ച്' എന്നും 'ഇൽനിന്ന്' എന്നും അർത്ഥം വരാം. ഇതിൽനിന്നാണ് ഈ വ്യത്യസ്ത അർത്ഥങ്ങൾക്ക് സാധ്യതയുണ്ടായത്. ഇതനുസരിച്ച് كما يئس الكفار من أصحاب القبور എന്ന വാക്യത്തിന് 'ഖബ്റിലെ ആൾക്കാരിൽനിന്നുള്ള അവിശ്വാസികൾ നിരാശപ്പെട്ടതുപോലെ' എന്നും, ആദ്യം പറഞ്ഞതനുസരിച്ച് 'അവിശ്വാസികൾ നിരാശപ്പെട്ടതുപോലെ' എന്നും വിവർത്തനം നൽകാവുന്നതാണ്. ഏത് സ്വീകരിച്ചാലും ഉദ്ദേശ്യം വ്യക്തം തന്നെ. والله أعلم

اللهم لك الحمد والمنة والفضل

سورة الصف

# 61. സൂറതു സ്സ്വഫ്ഫ്

മദീനഃയിൽ അവതരിച്ചത് - വചനങ്ങൾ 14 - വിഭാഗം (റുകൂഉ്) 2

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

سَبَّحَ لِلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلۡأَرۡضِۖ وَهُوَ ٱلۡعَزِيزُ ٱلۡحَكِيمُ ﴿١﴾

**《1》 ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (എല്ലാം) അല്ലാഹുവിന് സ്തോത്രകീർത്തനം ചെയ്യുന്നു.അവൻ അഗാധജ്ഞനായ പ്രതാപശാലിയത്രെ.**

---

《1》 سَبَّحَ لِلّٰهِ അല്ലാഹുവിന് സ്തോത്രകീർത്തനം ചെയ്യുന്നു مَافِي السَّمَاوَاتِ ആകാശങ്ങളിലുള്ളത് وَمَا فِي ٱلۡأَرۡضِ ഭൂമിയിലുള്ളതും وَهُوَ ٱلۡعَزِيزُ അവൻ പ്രതാപശാലിയത്രെ ٱلۡحَكِيمُ അഗാധജ്ഞനായ

---

ഇതുപോലെയുള്ള വചനങ്ങളും അവയുടെ വ്യാഖ്യാനവും ഒന്നിലധികം സൂറത്തുകളിൽ മുമ്പ് കഴിഞ്ഞിട്ടുണ്ട്.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لِمَ تَقُولُونَ مَا لَا تَفۡعَلُونَ ﴿٢﴾

**《2》 ഹേ, വിശ്വസിച്ചവരേ, നിങ്ങൾ ചെയ്യാത്തത് നിങ്ങൾ പറയുന്നത് എന്തിനുവേണ്ടിയാണ്?!**

كَبُرَ مَقۡتًا عِندَ ٱللَّهِ أَن تَقُولُواْ مَا لَا تَفۡعَلُونَ ﴿٣﴾

**《3》 നിങ്ങൾ ചെയ്യാത്തത് പറയുക എന്നുള്ളത്, അല്ലാഹുവിങ്കൽ വളരെ വലിയ ക്രോധകരമായിട്ടുള്ളതാണ്.**

﴾2﴿ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ഹേ വിശ്വസിച്ചവരേ لِمَ تَقُولُونَ നിങ്ങൾ പറയുന്നത് എന്തിനുവേണ്ടിയാണ് مَا لَا تَفْعَلُونَ നിങ്ങൾ ചെയ്യാത്തത്, പ്രവർത്തിക്കാത്തത് ﴾3﴿ كَبُرَ വളരെ വലുതാണ്, വമ്പിച്ചതാണ് مَقْتًا ക്രോധം, ക്രോധത്തിൽ عِندَ ٱللَّهِ അല്ലാഹുവിങ്കൽ أَن تَقُولُوا۟ നിങ്ങൾ പറയൽ, പറയുകയെന്നത് مَا لَا تَفْعَلُونَ നിങ്ങൾ ചെയ്യാത്തത്

---

അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധംചെയ്യാൻ അനുമതി കിട്ടിയാൽ കൊള്ളാമെന്ന് ആഗ്രഹം പ്രകടിപ്പിക്കപ്പെടുകയും, യുദ്ധം നിയമിക്കപ്പെടുമ്പോൾ ചിലർക്കത് അസഹ്യമായിത്തോന്നുകയും ചെയ്ത സന്ദർഭത്തിലാണ് ഈ വചനങ്ങൾ അവതരിച്ചതെന്ന് അധികമുഫസ്സിറുകളും പറയുന്നത്. ചില രിവായത്തുകളും ഇതു സംബന്ധിച്ചു വന്നിട്ടുണ്ട്. അടുത്ത വചനം ഇതിന് പിൻബലം നൽകുന്നതും കാണാം. അവതരിച്ച സന്ദർഭം ഏതായാലും അതിലെ ആശയം സ്പഷ്ടമായതും ഗൗരവമേറിയതുമായ ഒരു പൊതുതത്വം ആകുന്നു. വാഗ്ദത്തമായിട്ടോ, ശപഥം മുഖേനയോ, നേർച്ചാരൂപത്തിലോ- എങ്ങനെയായാലും ശരി- നല്ല കാര്യങ്ങൾ ചെയ്യാമെന്ന് വായകൊണ്ടു പറഞ്ഞാൽ അത് പ്രവൃത്തിയിൽ വരുത്തൽ ആ പറഞ്ഞ ആളുകളുടെ കടമയത്രെ. ചെയ്യാൻ തയ്യാറില്ലാത്തകാര്യം ചെയ്തു കൊള്ളാമെന്ന് പറയൽ അല്ലാഹുവിന്റെ അടുക്കൽ വമ്പിച്ച ക്രോധകരമായതാണ്. അല്ലാഹുവിന്റെ ക്രോധത്തിന് കാരണമായ ഏതു കാര്യവും കുറ്റകരമാണെന്ന് പറയേണ്ടതില്ലല്ലോ.

കപടവിശ്വാസിയുടെ (മുനാഫികിന്റെ) അടയാളം മൂന്നെണ്ണമാണ്. 'അവൻ വാഗ്ദത്തം ചെയ്താൽ ലംഘിക്കും, വർത്തമാനം പറഞ്ഞാൽ കളവ് പറയും, വിശ്വസിക്കപ്പെട്ടാൽ ചതിക്കും'(ബു, മു.) എന്ന നബിവചനം പ്രസിദ്ധമാണല്ലോ. മറ്റൊരു നബിവചനം ഇപ്രകാരമാകുന്നു: 'നാലുകാര്യങ്ങൾ ഏതൊരുവനിൽ ഉണ്ടായോ അവൻ, തനി കപടവിശ്വാസിയാകുന്നു. അവയിൽ ഒന്ന് ആരിലെങ്കിലും ഉണ്ടായിരുന്നാൽ അതവൻ ഉപേക്ഷിക്കുന്നതുവരേക്കും കാപട്യത്തിന്റെ ഒരു കാര്യം അവനിൽ ഉണ്ടായിരിക്കും. വിശ്വസിക്കപ്പെട്ടാൽ ചതിക്കുക, വർത്തമാനം പറഞ്ഞാൽ കളവ് പറയുക, ഉടമ്പടി ചെയ്താൽ വഞ്ചിക്കുക, പിണങ്ങിയാൽ തോന്നിയവാസം പ്രവർത്തിക്കുക'.(ബു, മു.) ആമിറുബ്നുറബീഅഃ (عامر بن ربيعة–رضـ) പറയുകയാണ്: 'ഞാൻ കുട്ടിയായിരുന്ന കാലത്ത് റസൂൽﷺ ഞങ്ങളുടെ അടുക്കൽ വരുകയുണ്ടായി. ഞാൻ കളിക്കുവാൻ പോയപ്പോൾ എന്റെ ഉമ്മ എന്നോട് പറഞ്ഞു: 'ഇങ്ങോട്ടുവാ, ഞാൻ നിനക്ക് തരാം'. ഇതുകേട്ടപ്പോൾ തിരുമേനി ചോദിച്ചു: 'എന്താണ് നിങ്ങൾ അവന് കൊടുക്കുവാൻ ഉദ്ദേശിക്കുന്നത്?' അവർ പറഞ്ഞു: 'കാരക്ക'. അപ്പോൾ തിരുമേനി പറഞ്ഞു: 'എന്നാൽ, അങ്ങനെ ചെയ്തില്ലെങ്കിൽ അത് നിങ്ങളുടെ പേരിൽ കളവായി രേഖപ്പെടുത്തപ്പെടുമായിരുന്നു.'(അ.) പ്രവർത്തനത്തിൽ വരുത്തുവാനുദ്ദേശിക്കാത്ത വാക്കുകളുടെ ഗൗരവം ഇതിൽനിന്നെല്ലാം മനസ്സിലാക്കാം.

إِنَّ ٱللَّهَ يُحِبُّ ٱلَّذِينَ يُقَٰتِلُونَ فِى سَبِيلِهِۦ صَفًّا كَأَنَّهُم بُنْيَٰنٌ مَّرْصُوصٌ ﴿٤﴾

**﴾4﴿ നിശ്ചയമായും അല്ലാഹു, ഓരായം ചേർത്തുണ്ടാക്കപ്പെട്ട ഒരു ഭിത്തി എന്നോണം ഒരു അണിയായി അവന്റെ മാർഗത്തിൽ യുദ്ധം ചെയ്യുന്നവരെ ഇഷ്ടപ്പെടുന്നു.**

---

﴾4﴿ إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു يُحِبُّ ഇഷ്ടപ്പെടുന്നു ٱلَّذِينَ يُقَٰتِلُونَ യുദ്ധം ചെയ്യുന്നവരെ فِى سَبِيلِهِۦ തന്റെ മാർഗത്തിൽ صَفًّا ഒരു അണി (നിര)യായി كَأَنَّهُم അവൻ ആണെന്നതുപോലെ بُنْيَٰنٌ ഒരു പടവ് (ഭിത്തി- മതിൽ- കെട്ടിടം) مَّرْصُوصٌ ഓരായം ചേർക്കപ്പെട്ട, ഈയം ഒഴിക്കപ്പെട്ട, ഇടതൂർക്കപ്പെട്ട

---

ഇടയ്ക്ക് ഒട്ടും വിടവില്ലാത്ത, വളവും പുളവുമില്ലാതെ കെട്ടുറപ്പോടുകൂടി അണി കെട്ടിനിന്നുകൊണ്ട് അല്ലാഹുവിന്റെ മാർഗത്തിൽ സധീരം ശത്രുക്കളോട് അടരാടുന്ന പടയാളികളെ അല്ലാഹു പ്രശംസിക്കുകയും, പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു. അണിഉറപ്പിച്ചു നിൽക്കുകയെന്നത് കേവലം ഒരു പട്ടാളച്ചിട്ട മാത്രമല്ല, ശത്രുവിന്റെ പരാജയത്തിനു അത്യന്താപേക്ഷിതവുമാണ്. സംഘമായി നമസ്കരിക്കുമ്പോൾപോലും അണികൾ അപ്രകാരം ആയിരിക്കുവാൻ നബിﷺയും സ്വഹാബികളും വളരെയധികം നിഷ്കർഷിച്ചിരുന്നു. അതുപോലെത്തന്നെ, ഒരു വരി ശരിക്കും പൂർത്തിയായ ശേഷമേ അടുത്ത വരി പൂർത്തിയാക്കാവൂ എന്നും തിരുമേനി കൽപിച്ചിരുന്നു. തിരുമേനി ഇങ്ങനെ താക്കീതും ചെയ്തിട്ടുണ്ട്. لتسون صفوفكم أو ليخالفن الله بين وجوهكم–متفق عليه (നിങ്ങൾ നിങ്ങളുടെ അണികളെ ശരിപ്പെടുത്തണം. അല്ലാത്തപക്ഷം നിങ്ങളുടെ മുഖങ്ങൾക്കിടയിൽ അല്ലാഹു ഭിന്നിപ്പുണ്ടാക്കും. (ബു. മു.) അഥവാ നിങ്ങളുടെ ഉദ്ദേശ്യങ്ങളിലും ഗതികളിലും അനൈക്യം സംഭവിക്കും എന്ന് താൽപര്യം. ഇന്ന് നമ്മുടെ സ്ഥിതിയോ? നമസ്കരിക്കുവാൻ നിൽക്കുമ്പോൾ അണിയൊപ്പിച്ചു നിൽക്കലും, തൊട്ടുതൊട്ടു നിൽക്കലുമെല്ലാം തീരെ അവഗണിക്കപ്പെട്ടിരിക്കയാണ്. ചിലർക്കത് തങ്ങളുടെ പരിഷ്കാരത്തിന് യോജിക്കാത്തതായും, മറ്റു ചിലർക്ക് തങ്ങളുടെ അന്തസ്സിന് നിരക്കാത്തതായും തോന്നുകയാണ്? ഇതിന്റെ ഫലം- നബിﷺ താക്കീതുചെയ്ത അതേ അവസ്ഥ- നാം അനുഭവിച്ചുകൊണ്ടിരിക്കയും ചെയ്യുന്നു. മുസ്‌ലിംകളുടെ അഭ്യന്തരകാര്യങ്ങളിലാകട്ടെ, ഇസ്‌ലാമിന്റെ ശത്രുക്കളുമായുള്ള സമീപനങ്ങളിലാകട്ടെ, പരസ്പരം യോജിച്ചു വല്ലതും പ്രവർത്തിക്കുവാനുള്ള ആഗ്രഹമോ, സാധ്യതയോ ഇല്ലാതായിത്തീർന്നിരിക്കുകയാണ്. ഒട്ടും വിഷമംകൂടാതെ നിർവ്വഹിക്കാവുന്ന ഇക്കാര്യം- നമസ്കാരത്തിൽ അണിശരിപ്പെടുത്തൽ- പോലും നബിﷺ എത്രയോ ഊന്നിപ്പറഞ്ഞിട്ടുകൂടി- ഗൗനിക്കാത്തവർ സമരാങ്കണത്തിൽ ശത്രുക്കളുടെ മുമ്പാകെ എങ്ങനെ അണി ശരിപ്പെടുത്തുവാനാണ്?! وإلى الله المشتكى

وَإِذْ قَالَ مُوسَىٰ لِقَوْمِهِۦ يَٰقَوْمِ لِمَ تُؤْذُونَنِى وَقَد تَّعْلَمُونَ أَنِّى رَسُولُ ٱللَّهِ إِلَيْكُمْ ۖ فَلَمَّا زَاغُوٓا۟ أَزَاغَ ٱللَّهُ قُلُوبَهُمْ ۚ وَٱللَّهُ لَا يَهْدِى ٱلْقَوْمَ ٱلْفَٰسِقِينَ ﴿٥﴾

**《5》 മൂസാ തന്റെ ജനതയോട് പറഞ്ഞ സന്ദർഭം (ഓർക്കുക): 'എന്റെ ജനങ്ങളേ, നിങ്ങൾ എന്തിനാണ് എന്നെ ഉപദ്രവിക്കുന്നത്? ഞാൻ നിങ്ങളിലേക്ക് അല്ലാഹുവിന്റെ റസൂലാണെന്ന് നിങ്ങൾക്ക് അറിയാമല്ലോ!'**

**അങ്ങനെ, അവർ (നേർമാർഗം) തെറ്റിയപ്പോൾ, അല്ലാഹു അവരുടെ ഹൃദയങ്ങളെ തെററിച്ചുകളഞ്ഞു. അല്ലാഹു ദുർന്നടപ്പുകാരായ ജനതയെ സൻമാർഗത്തിലാക്കുന്നതുമല്ല.**

---

《5》 وَإِذْ قَالَ مُوسَىٰ മൂസാ പറഞ്ഞപ്പോൾ لِقَوْمِهِۦ തന്റെ ജനതയോട് يَٰقَوْمِ എന്റെ ജനങ്ങളേ لِمَ تُؤْذُونَنِى എന്തിനാണ് നിങ്ങളെന്നെ ഉപദ്രവിക്കുന്നത്, സ്വൈരം കെടുത്തുന്നു وَقَد تَّعْلَمُونَ നിങ്ങൾക്കറിയാമല്ലോ أَنِّى رَسُولُ ٱللَّهِ ഞാൻ അല്ലാഹുവിന്റെ ദൂതനാണെന്ന് إِلَيْكُمْ നിങ്ങളിലേക്ക് فَلَمَّا زَاغُوٓا۟ അങ്ങനെ അവർ തെറ്റിയപ്പോൾ أَزَاغَ ٱللَّهُ അല്ലാഹു തെറ്റിച്ചു قُلُوبَهُمْ അവരുടെ ഹൃദയങ്ങളെ وَٱللَّهُ അല്ലാഹുവാകട്ടെ لَا يَهْدِى അവൻ സൻമാർഗത്തിലാക്കുക (നേർമാർഗം കാണിക്കുക)യില്ല ٱلْقَوْمَ ٱلْفَٰسِقِينَ ദുർന്നടപ്പുകാരായ (തോന്നിയവാസികളായ) ജനതക്ക്

---

മൂസാ നബി (അ)യെ ഇസ്റാഈല്യർ ദ്രോഹിച്ചതിനും സ്വൈരം കെടുത്തിയതിനും പല ഉദാഹരണങ്ങളും ക്വുർആനിൽതന്നെ കാണാവുന്നതാണ്. തീഹ് വനാന്തരത്തിൽവെച്ച് അവർക്ക് വാഗ്ദാനം ചെയ്യപ്പെട്ട ഫലസ്തീനിൽ പ്രവേശിക്കുവാൻ അദ്ദേഹം കൽപിച്ചപ്പോൾ അവിടെ ശത്രുക്കളുമായി ഏറ്റുമുട്ടേണ്ടിവരുമെന്ന് കണ്ടതുകൊണ്ട് അവർ വിസമ്മതിച്ചു. അവിടെ വമ്പൻമാരായ ഒരു ജനതയാണുള്ളത്. അവർ അവിടെനിന്ന് പോയല്ലാതെ ഞങ്ങൾ അവിടെ പ്രവേശിക്കുകയില്ല എന്ന് അവർ പറഞ്ഞു. മാത്രമോ? വേണമെങ്കിൽ നീയും നിന്റെ റബ്ബും പോയി യുദ്ധം ചെയ്തുകൊള്ളുക; ഞങ്ങൾ ഇവിടെ ഇരിക്കുകയാണ്. (اذهب أنت و ربك فقاتلا انا ههنا قاعدون) എന്നുവരെ അവർ തുറന്നു പറഞ്ഞു. ഒടുക്കം മൂസാ (അ) ദുആ ചെയ്തു. 'റബ്ബേ! എന്റെ ദേഹത്തെയും എന്റെ സഹോദരനെയുമല്ലാതെ ഞാൻ അധീനമാക്കുന്നില്ല. അതുകൊണ്ട് ഞങ്ങൾക്കും ദുർന്നടപ്പുകാരായ ജനതക്കുമിടയിൽ നീ വേർപ്പെടുത്തണേ!' (ربّ إني لا املك الا نفسي واخي–الخ) ഈ രംഗം ഒന്ന് ആലോചിക്കുക! ഏറെത്താമസിയാതെ ആ പ്രവാചകവര്യൻ കാലഗതി പ്രാപിച്ചു. ആ ജനതയാകട്ടെ നാൽപതുകൊല്ലം ആ വനാന്തരത്തിൽ

വട്ടം കറങ്ങേണ്ടിയും വന്നു. ഇസ്റാഈല്യർ മൂസാ നബി (അ) യോട് ചെയ്ത തുപോലെ നിങ്ങൾ നിങ്ങളുടെ നബിയോട് അനുവർത്തിക്കരുതെന്ന് മുസ്‌ലിംകളോടുള്ള താക്കീതാണ് ഈ വചനം. അടുത്ത വചനത്തിൽ, ഈസാ നബി (അ)യുടെ ജനത സ്വീകരിച്ച നയം സ്വീകരിക്കരുതെന്നും സൂചിപ്പിക്കുന്നത് കാണാം.

وَإِذْ قَالَ عِيسَى ٱبْنُ مَرْيَمَ يَـٰبَنِىٓ إِسْرَٰٓءِيلَ إِنِّى رَسُولُ ٱللَّهِ إِلَيْكُم مُّصَدِّقًا لِّمَا بَيْنَ يَدَىَّ مِنَ ٱلتَّوْرَىٰةِ وَمُبَشِّرًۢا بِرَسُولٍ يَأْتِى مِنۢ بَعْدِى ٱسْمُهُۥٓ أَحْمَدُ فَلَمَّا جَآءَهُم بِٱلْبَيِّنَـٰتِ قَالُوا۟ هَـٰذَا سِحْرٌ مُّبِينٌ ﴿٦﴾

**(6) മർയമിന്റെ മകൻ ഈസാ പറഞ്ഞ സന്ദർഭം (ഓർക്കുക): ഇസ്റാഈൽ സന്തതികളേ, നിശ്ചയമായും ഞാൻ, നിങ്ങളിലേക്ക് അല്ലാഹുവിന്റെ റസൂലാകുന്നു; തൗറാത്താകുന്ന എന്റെ മുമ്പിലുള്ളതിനെ [വേദഗ്രന്ഥത്തെ] സത്യമാ(ക്കി ശരിവെ)ക്കുന്നവനായിക്കൊണ്ടും, എന്റെ ശേഷം വരുന്നതായ, അഹ്മദ് [അധികം സ്തുതിയുള്ളവൻ] എന്നുപേരുള്ള ഒരു റസൂലിനെക്കുറിച്ച് സുവിശേഷം അറിയിക്കുന്നവനായിക്കൊണ്ടും (നിയോഗിക്കപ്പെട്ടവനാണ്).**

**അങ്ങനെ, അദ്ദേഹം വ്യക്തമായ തെളിവുകളുമായി അവരിൽ വന്നപ്പോൾ അവർ പറഞ്ഞു: ഇത് (തനി) സ്പഷ്ടമായ ജാലമാണ് എന്ന്!**

---

(6) وَإِذْ قَالَ പറഞ്ഞ സന്ദർഭം عِيسَى ٱبْنُ مَرْيَمَ മർയമിന്റെ മകൻ ഈസാ يَـٰبَنِىٓ إِسْرَٰٓءِيلَ ഇസ്റാഈൽ സന്തതികളേ إِنِّى رَسُولُ ٱللَّهِ നിശ്ചയമായും ഞാൻ അല്ലാഹുവിന്റെ ദൂതനാണ് إِلَيْكُم നിങ്ങളിലേക്ക് مُّصَدِّقًا സത്യമാക്കുന്ന (ശരിവെക്കുന്ന) വനായിക്കൊണ്ട് لِّمَا بَيْنَ يَدَىَّ എന്റെ മുമ്പിലുള്ളതിനെ مِنَ ٱلتَّوْرَىٰةِ തൗറാത്താകുന്ന, തൗറാത്തിൽനിന്നും وَمُبَشِّرًۢا സുവിശേഷം (സന്തോഷവാർത്ത) അറിയിക്കുന്നവനായും بِرَسُولٍ ഒരു റസൂലിനെക്കുറിച്ച് يَأْتِى വരുന്ന, അദ്ദേഹം വരും مِنۢ بَعْدِى എന്റെ ശേഷം ٱسْمُهُۥٓ അദ്ദേഹത്തിന്റെ പേര് أَحْمَدُ അഹ്മദ് (അധികം സ്തുതിയുള്ളവൻ) എന്നാണ് فَلَمَّا جَآءَهُم എന്നിട്ട് അദ്ദേഹം അവർക്ക് വന്നപ്പോൾ بِٱلْبَيِّنَـٰتِ വ്യക്തമായ തെളിവുകളുമായി قَالُوا۟ അവർ പറഞ്ഞു هَـٰذَا سِحْرٌ ഇത് ജാലമാണ് مُّبِينٌ സ്പഷ്ടമായ (തനി)

---

ഈസാ നബി (അ)യുടെ ദൗത്യോദ്ദേശ്യങ്ങളിൽ പ്രധാനമായ രണ്ട് കാര്യങ്ങളാണ് അദ്ദേഹം തന്റെ ജനതയായ ഇസ്റാഈല്യരെ അറിയിക്കുന്നത്.

(1) അദ്ദേഹത്തിന്റെ മുമ്പ് അവതരിച്ചതും, തന്റെ മുമ്പിൽ നിലവിലുള്ള തുമായ തൗറാത്തിന്റെ സത്യത സ്ഥാപിക്കുകയും, ശരിവെക്കുകയും ചെയ്യുക. അഥവാ അതിന്റെ നിയമങ്ങൾ നടപ്പിൽ വരുത്തുക

(2) തന്റെ ശേഷം 'അഹ്മദ്' എന്ന് പേരുള്ള ഒരു റസൂൽ വരാനിരിക്കുന്നുവെന്ന സുവിശേഷം അറിയിക്കുക. അഥവാ ആ റസൂലിനെ അനുസരിക്കുവാൻ ജനങ്ങളെ സജ്ജമാക്കുക. ഈസാ (അ) ഒരു പുതിയ നിയമ സംഹിത കൊണ്ടു വന്നിട്ടില്ലെന്നും, അദ്ദേഹം തൗറാത്തിന്റെ നിയമവ്യവസ്ഥകളെ അനുകരിക്കുകയാണ് ചെയ്തതെന്നും ഇതിൽ നിന്നും വ്യക്തമാണ്. അദ്ദേഹം കൊണ്ടു വന്ന വേദഗ്രന്ഥമായ 'ഇൻജീലാ'കട്ടെ, ഉപദേശങ്ങളുടെയും സുവിശേഷങ്ങളുടെയും സമാഹാരവുമാകുന്നു. 'ഇൻജീൽ' എന്ന വാക്കിന്റെ അർത്ഥം തന്നെ 'സുവിശേഷം' എന്നത്രെ, ഈ വസ്തുത ബൈബ്ളും സമ്മതിക്കുന്നതാണ്. അതിൽ ഇങ്ങനെ പറയുന്നു: 'ഞാൻ ന്യായപ്രമാണത്തെയോ, പ്രവാചകൻമാരെയോ നീക്കേണ്ടതിന് വന്നു എന്ന് നിരൂപിക്കരുത്. നീക്കുവാനല്ല, നിവർത്തിപ്പാനത്രെ ഞാൻ വന്നിരിക്കുന്നത്.' (മത്തായി 5; 17.)

എനി, ഈസാ നബി (അ)യുടെ ശേഷം വരാനിരിക്കുന്ന 'അഹ്മദ്' എന്ന റസൂലിനെക്കുറിച്ചാണ് പരിശോധിക്കുവാനുള്ളത്. നബിﷺ പ്രസ്താവിച്ചതായി ജുബൈറുബ്നുമുത്ഇം (جبير بن مطعم) വഴി ബുഖാരി (ഠ) ഉദ്ധരിക്കുന്നു: എനിക്ക് പല പേരുകൾ ഉണ്ട്. ഞാൻ 'മുഹമ്മദാണ്' (അധികമായി സ്തുതിക്കപ്പെടുന്നവനാണ്) ഞാൻ 'അഹ്മദു'മാണ് (അധികം സ്തുതിയുള്ളവനാണ്). ഞാൻ 'മാഹീ'യുമാണ് (മായിച്ചുകളയുന്നവനാണ്). എന്നെക്കൊണ്ട് അല്ലാഹു അവിശ്വാസത്തെ മായിച്ചുകളയുന്നു. إن لي أسماء أنا محمد وأنا أحمد وانا الماحي الذي يمحوا الله بي الكفر الخ – البخاري ഇതിൽനിന്ന് അഹ്മദ് എന്ന് പറഞ്ഞത് നബി തിരുമേനിﷺയെ ഉദ്ദേശിച്ചുതന്നെയാണെന്ന് മനസ്സിലാക്കാമല്ലോ. ഈസാ നബി (അ)ക്കും തിരുമേനിക്കുമിടയിൽ വേറൊരു റസൂൽ വന്നിട്ടുള്ളതായി അറിയപ്പെട്ടിട്ടില്ലതാനും. തിരുമേനിയാണെങ്കിൽ അന്ത്യപ്രവാചകനുമാണ്.

നബിﷺയുടെ ആഗമനത്തെപ്പറ്റി ഈസാ (അ) നൽകിയ സുവിശേഷങ്ങൾ അതേപടി ഇന്നത്തെ ഇൻജീലുകളിൽ കാണപ്പെടുവാൻ ന്യായമില്ല. കാരണം, യഥാർത്ഥ ഇൻജീൽ ഇന്ന് നിലവിലില്ലെന്ന് പരക്കെ അറിയപ്പെട്ടതാണ്. കൈകടത്തപ്പെട്ട ഇൻജീലുകളിലാകട്ടെ, ഏറ്റവുമധികം കൈകടത്തലിനു വിധേയമായ വിഷയം നബിﷺയെ സംബന്ധിക്കുന്നവയാണ് താനും. എന്നിരുന്നാലും ക്വുർആന്റെ ഈ പ്രസ്താവനയെ ശരിവെക്കുന്നതും നിഷ്പക്ഷമതികൾക്ക് മനസ്സിലാക്കുവാൻ ഉതകുന്നതുമായ ചില അവശിഷ്ടങ്ങൾ ഇന്നത്തെ ഇൻജീലുകളിൽപോലും കാണാവുന്നതാകുന്നു. ചില ഉദാഹരണങ്ങൾ നോക്കുക:-

(1) യോഹന്നാൻ എഴുതിയ സുവിശേഷത്തിൽ (ഇൻജീലിൽ) യേശു

പറഞ്ഞതായി പറയുന്നു: '... എന്നാൽ ഞാൻ പിതാവിനോട് (ദൈവത്തോട്) ചോദിക്കും. അവൻ 'സത്യത്തിന്റെ ആത്മാവ്' എന്ന മറ്റൊരു കാര്യസ്ഥനെ എന്നേക്കും നിങ്ങളോടുകൂടെ ഇരിക്കേണ്ടതിന് നിങ്ങൾക്ക് തരും....(14: 16) 'പരിശുദ്ധാത്മാവ്' എന്ന കാര്യസ്ഥൻ നിങ്ങൾക്ക് സകലവും ഉപദേശിച്ചു തരികയും, ഞാൻ നിങ്ങളോട് പറഞ്ഞത് ഒക്കെയും നിങ്ങളെ ഓർമപ്പെടുത്തുകയും ചെയ്യും.'(14: 26) .....നിങ്ങൾക്ക് അയപ്പാനുള്ള കാര്യസ്ഥനായി പിതാവിന്റെ അടുക്കൽ നിന്നു പുറപ്പെടുന്ന 'സത്യാത്മാവ്' വരുമ്പോൾ അവൻ എന്നെക്കുറിച്ച് സാക്ഷ്യം പറയും.(15: 26)....... ഞാൻ നിങ്ങളോട് സത്യം പറയുന്നു: ഞാൻ പോകുന്നത് നിങ്ങൾക്ക് പ്രയോജനം; ഞാൻ പോകാഞ്ഞാൽ 'കാര്യസ്ഥൻ' നിങ്ങളുടെ അടുക്കൽ വരികയില്ല. ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയക്കും. അവൻ വന്നു പാപത്തെക്കുറിച്ചും, നീതിയെക്കുറിച്ചും, ന്യായവിധിയെക്കുറിച്ചും ലോകത്തിന് ബോധം വരുത്തും.(16: 7-8.) ലോകത്ത് ഇപ്പറഞ്ഞ പ്രകാരം 'ബോധം വരുത്തിയ' 'കാര്യസ്ഥൻ' നബി തിരുമേനിയല്ലാതെﷺ മറ്റാരാണ്?! ആലോചിച്ചു നോക്കുക. യോഹന്നാൻ വീണ്ടും തുടരുന്നു: 'ഇനിയും വളരെ നിങ്ങളോട് പറയുവാനുണ്ട്. എന്നാൽ നിങ്ങൾക്ക് ഇപ്പോൾ വഹിപ്പാൻ കഴിവില്ല. സത്യത്തിന്റെ ആത്മാവ് വരുമ്പോഴോ, അവൻ നിങ്ങളെ സകലസത്യത്തിലും വഴിനടത്തും. അവൻ സ്വയമായി സംസാരിക്കാതെ, താൻ കേൾക്കുന്നത് സംസാരിക്കയും, വരുവാനുള്ളതു നിങ്ങൾക്ക് അറിയിച്ചു തരികയും ചെയ്യും .....'(16: 12 - 13.) ഈ ഒടുവിലത്തെ വാക്യങ്ങൾ സൂ: നജ്മിലെ 3 ഉം 4 ഉം വചനങ്ങളിലെ ആശയമത്രെ.

ക്രി. 1844ൽ ലണ്ടനിൽ അച്ചടിച്ച ഇൻജീലിന്റെ ഇംഗ്ലീഷ് പതിപ്പിൽ 'സത്യത്തിന്റെ ആത്മാവ്' എന്ന വാക്കിനു പകരം 'പാറക്വലീത്ത' (Pareclete= فار قليط) എന്നായിരുന്നു. ഇത് യൂനാനി (ഗ്രീക്ക്) പദമാണ്. ഇൻജീലിന്റെ അറബി പതിപ്പുകളിൽ ഈ പദം സുലഭമാകുന്നു. ഈ വാക്കിന് 'ആശ്വാസം നൽകുന്നവൻ, ആശ്വാസപ്രദൻ, കാര്യദർശി' എന്നൊക്കെയാണ് അർത്ഥം നൽകപ്പെട്ടിരിക്കുന്നത്. ഈ വാക്കിനോട് അക്ഷരാർത്ഥങ്ങളിൽ സാദൃശ്യമുള്ള മറ്റൊരു വാക്കാണ് പീറക്വലീത്ത (Periclyte=بير قليوس أو بير قليط) 'മഹാൻ, വിശ്രുതൻ, ഉന്നതൻ' എന്നൊക്കെ ഇതിന് അർത്ഥം വരുന്നു. 'മുഹമ്മദ്, അഹ്മദ്, മഹ്മൂദ്' എന്നീ വാക്കുകളുമായി അർത്ഥസാദൃശ്യമുള്ളവയാണ് ഇതെല്ലാം. ഈസാ (അ) ഉപയോഗിച്ച യഥാർത്ഥ വാക്ക് ഏതായിരുന്നുവെന്ന് അല്ലാഹുവിനറിയാം. അദ്ദേഹം ഹിബ്രു (Hebrew= العبرية) വായിരുന്നു സംസാരിച്ചിരുന്നത്. അദ്ദേഹം പറഞ്ഞ സാക്ഷാൽ വാക്കിന് വിവിധ ഭാഷകളിലുള്ള പരിഭാഷകളുടെ കർത്താക്കളും, ഇൻജീലുകളുടെ കർത്താക്കളും- അറിഞ്ഞോ അറിയാതെയോ- എന്തെല്ലാം അർത്ഥവ്യത്യാസങ്ങൾ വരുത്തിയിട്ടുണ്ട് എന്ന് നമുക്കറിഞ്ഞുകൂടാ. എങ്കിലും, കുറെ മാറ്റത്തിരുത്തങ്ങൾ വന്നിട്ടുണ്ടെന്നുള്ളതിൽ സംശയമില്ല. അല്ലാത്തപക്ഷം, ഒരേ വിഷയത്തിൽതന്നെ ഇൻജീലുകൾ പരസ്പരവിരുദ്ധമായ വിവരണം നൽകുകയില്ലല്ലോ. ലൂക്കോസിന്റെ ഇൻജീലിന്റെ ആരംഭംതന്നെ ഇത് തെളിയിക്കുന്നു. നമ്മുടെ ഇടയിൽ പ്രമാണിക്കപ്പെടുന്ന കാര്യ

ങ്ങളെക്കുറിച്ച് പലരും ചരിത്രം എഴുതാൻ തുനിഞ്ഞിരിക്കെകൊണ്ടാണ് തനിക്ക് ഇത് ക്രമമായി എഴുതുവാൻ തോന്നിയത് എന്ന് അദ്ദേഹം അതിൽ തുറന്ന് പറഞ്ഞിരിക്കുന്നു. (ലൂക്കോസ് 1: 2- 4 നോക്കുക.)

മേൽകാണിച്ച فار قليط എന്ന ഹിബ്രുപദത്തിന്റെ സ്ഥാനത്ത് ബൈബ്ളിന്റെ മലയാള വിവർത്തനങ്ങളിൽ ഉള്ളത് 'ആശ്വാസപ്രദൻ, സത്യത്തിന്റെ കാര്യസ്ഥൻ' തുടങ്ങിയ വാക്കുകളാണ്. ഇംഗ്ലീഷ് ബൈബ്ളുകളിലാകട്ടെ, Comforter, Advocate എന്നിവയും. അറബിപ്പതിപ്പുകളിൽ معري ، محاج എന്നും മറ്റും കാണാം. ഈ വാക്കുകളുടെ മുമ്പും പിമ്പും പ്രസ്താവിക്കപ്പെട്ട വിഷയങ്ങൾ പരിശോധിക്കുമ്പോഴും ഭാവിയിൽ വരാനിരിക്കുന്ന പ്രവാചകനെക്കുറിച്ചാണ് ആ വാക്ക് ഉപയോഗിച്ചതെന്ന് മനസ്സിലാകുന്നതാണ്. ചുരുക്കത്തിൽ ഈസാ (അ) സുവിശേഷം അറിയിച്ച ആളെക്കുറിച്ച് അദ്ദേഹം ഉപയോഗിച്ച യഥാർത്ഥ വാക്ക് ഇൻജീലിന്റെ കർത്താക്കൾ മാറ്റിവെച്ചിട്ടുണ്ടെന്ന് തീർത്തുപറയാം.

ക്രിസ്തീയ ചർച്ചുകൾ അംഗീകരിച്ച ഒരു വേദപുസ്തകമാണ് പഴയനിയമത്തിലെ ഹഗ്ഗായി. അതിൽ ഇങ്ങനെ കാണാം: 'ഞാൻ ആകാശത്തെയും, ഭൂമിയെയും, കടലിനെയും, കരയെയും ഇളക്കും. ഞാൻ സകല ജാതികളെയും ഇളക്കും. സകലജാതികളുടെയും 'മനോഹരവസ്തു' വരികയും ചെയ്യും....എന്ന് സൈന്യങ്ങളുടെ യഹോവ (ദൈവം) അരുളിച്ചെയ്യുന്നു. (ഹഗ്ഗായി, 2: 6 – 7) 'ഇളക്കും' എന്നതിന്റെ സ്ഥാനത്ത് അറബി പതിപ്പുകളിൽ ازلزل (വിറകൊള്ളിക്കും) എന്നും, 'മനോഹരവസ്തു'വിന്റെ സ്ഥാനത്ത് مشتهي (കാര്യമായത്, മോഹിക്കപ്പെട്ടത്)'എന്നുമാകുന്നു.

ഈ വാക്ക് അഹ്മദ് എന്ന വാക്കുമായി ആശയത്തിൽ യോജിപ്പുണ്ട്. ഹിബ്രുഭാഷയിൽ ഈ സ്ഥാനത്ത് നല്കപ്പെടുന്ന വാക്ക് 'അഹ്മദ്' എന്നതിനോട് രൂപസാദൃശ്യമുള്ളതുമാകുന്നു. പഴയ നിയമത്തിൽപെട്ട ശലോമോന്റെ ഉത്തമഗീതാപുസ്തകത്തിൽ (5: 16ൽ) 'അവൻ സർവ്വാംഗസുന്ദരൻ' എന്നാണ് മലയാളപ്പതിപ്പിലുള്ളതെങ്കിൽ, അറബിപ്പതിപ്പുകളിൽ وكله مشتهيات (അവന്റെ സർവ്വവും കാമ്യമാണ്) എന്നാണ്. ഹിബ്രുവിൽ ഈ സ്ഥാനത്തുള്ളതാകട്ടെ; 'മഹ്മദ്ദീം' (مَحْمَدِّيم) എന്നുമാകുന്നു. 'ഹംദ്' (حمد) എന്ന ധാതുവിൽനിന്നുള്ളതും അർത്ഥത്തിൽ പരസ്പരം യോജിപ്പുള്ളതുമായ 'അഹ്മദ്, മുഹമ്മദ്, മഹ്മൂദ്' എന്നിവപോലെ ഹിബ്രുഭാഷയിലുള്ള ഒരു രൂപഭേദമാണിതെന്നേ വിചാരിക്കാൻ തരമുള്ളൂ. ഇത്രയും പറഞ്ഞതിൽനിന്ന് ഈസാ നബി (അ)യുടെ സുവിശേഷവാർത്ത മുമ്പ് ഇൻജീലിൽ ഉണ്ടായിരുന്നുവെന്നും, പിന്നീടതിൽ കൈകടത്തലുകൾ വന്നിട്ടുണ്ടെന്നും, എങ്കിൽകൂടി അതിന്റെ അടയാളമായി ചിലതെല്ലാം ഇന്നും അവശേഷിക്കുന്നുണ്ടെന്നും ഗ്രഹിക്കാമല്ലോ.

فلما جاءهم بالبينات قالوا هذا سحر مبين (അങ്ങനെ, അദ്ദേഹം അവർക്ക് വ്യക്ത

മായ തെളിവുകളുമായി വന്നപ്പോൾ അവർ പറഞ്ഞു: ഇത് സ്പഷ്ടമായ ജാല മാണ് എന്ന്.) 'അദ്ദേഹം' എന്ന സർവ്വനാമം ഈസാ (അ) സുവിശേഷം നൽകിയ ആ റസൂലിനെ നബി തിരുമേനിﷺയെ -ഉദ്ദേശിച്ചായിരിക്കുവാനാണ് കൂടുതൽ സാധ്യത കാണുന്നത്. 'അവർ' എന്നതുകൊണ്ടുദ്ദേശ്യം നബിﷺയുടെ ജനതയു മായിരിക്കും. 'അദ്ദേഹം' എന്ന് പറഞ്ഞത് ഈസാ നബി (അ)യും 'അവർ' എന്ന് പറഞ്ഞത് അദ്ദേഹത്തിന്റെ ജനതയും ആയിരിക്കുന്നതിലും വിരോധമില്ല. الله أعلم

നബി തിരുമേനിﷺ അന്ത്യപ്രവാചകനാണെന്ന ഇസ്‌ലാമിന്റെ മൗലിക തത്വം സ്വീകരിക്കാത്തവരും, 'ഖാദിയാനികൾ' എന്ന പേരിൽ അറിയപ്പെടുന്നവ രുമായ ചില അഹ്മദിയാ മതക്കാർ ഈ ആയത്തിൽ പ്രസ്താവിക്കപ്പെട്ട 'അഹ്മദ്'തങ്ങൾ പ്രവാചകനായി സ്വീകരിച്ച 'മീർസാഗുലാം അഹ്മദ്' ഖാദിയാ നിയാണെന്ന് വാദിക്കാറുണ്ട്. പ്രവാചകത്വ സമാപ്തിയിൽ വിശ്വസിക്കാത്ത തിൽനിന്ന് ഉടലെടുത്ത അവരുടെ അനേക വ്യാജവാദങ്ങളിൽ ഒന്നുമാത്രമാണി ത്. ഇവരുടെ വാദങ്ങളെക്കുറിച്ച് സൂ: അഹ്സാബിൽ നാം സംസാരിച്ചിട്ടുണ്ട്.

وَمَنْ أَظْلَمُ مِمَّنِ ٱفْتَرَىٰ عَلَى ٱللَّهِ ٱلْكَذِبَ وَهُوَ يُدْعَىٰٓ إِلَى ٱلْإِسْلَـٰمِ ۚ وَٱللَّهُ لَا يَهْدِى ٱلْقَوْمَ ٱلظَّـٰلِمِينَ ﴿٧﴾

**﴾7﴿ അല്ലാഹുവിന്റെ മേൽ വ്യാജം കെട്ടിച്ചമക്കുന്നവനെക്കാൾ അക്രമി ആരുണ്ട്; അവനാകട്ടെ, ഇസ്‌ലാമിലേക്ക് ക്ഷണിക്കപ്പെടു കയും ചെയ്യുന്നു (എന്നിട്ടും)?! അല്ലാഹു, അക്രമികളായ ജനങ്ങളെ സൻമാർഗത്തിലാക്കുകയില്ല.**

يُرِيدُونَ لِيُطْفِـُٔوا۟ نُورَ ٱللَّهِ بِأَفْوَٰهِهِمْ وَٱللَّهُ مُتِمُّ نُورِهِۦ وَلَوْ كَرِهَ ٱلْكَـٰفِرُونَ ﴿٨﴾

**﴾8﴿ തങ്ങളുടെ വായകൊണ്ട് അല്ലാഹുവിന്റെ പ്രകാശം കെടു ത്തിക്കളയുവാൻ അവർ ഉദ്ദേശിക്കു ന്നു. അല്ലാഹുവാകട്ടെ, തന്റെ പ്രകാശം പൂർത്തിയാക്കുന്നവനുമാ ണ്- അവിശ്വാസികൾക്ക് വെറുപ്പാ യാലും ശരി.**

هُوَ ٱلَّذِىٓ أَرْسَلَ رَسُولَهُۥ بِٱلْهُدَىٰ وَدِينِ ٱلْحَقِّ لِيُظْهِرَهُۥ عَلَى ٱلدِّينِ كُلِّهِۦ وَلَوْ كَرِهَ ٱلْمُشْرِكُونَ ﴿٩﴾

**﴾9﴿ അവനത്രെ, തന്റെ റസൂ ലിനെ മാർഗദർശനവും, യഥാർത്ഥ മതവുംകൊണ്ട് അയച്ചിട്ടുള്ളവൻ, എല്ലാ മതത്തെക്കാളും അതിനെ (വി ജയിപ്പിച്ചു) പ്രത്യക്ഷപ്പെടുത്തുവാൻ വേണ്ടി; ബഹുദൈവ വിശ്വാസി കൾക്ക് വെറുപ്പായാലും ശരി.**

عَلَى ٱللَّهِ ആരാണ് ഏറ്റം അക്രമി مِمَّنِ ٱفْتَرَىٰ കെട്ടിച്ചമച്ചവനെക്കാൾ وَمَنْ أَظْلَمُ ﴿7﴾ അല്ലാഹുവിന്റെ മേൽ ٱلْكَذِبَ വ്യാജം, കളവ് وَهُوَ അവനാകട്ടെ يُدْعَىٰٓ ക്ഷണിക്കപ്പെടുന്നു إِلَى ٱلْإِسْلَٰمِ ഇസ്‌ലാമിലേക്ക് وَٱللَّهُ لَا يَهْدِى അല്ലാഹു സൻമാർഗത്തിലാക്കുകയില്ല ٱلْقَوْمَ ٱلظَّٰلِمِينَ അക്രമികളായ ജനങ്ങളെ ﴿8﴾ يُرِيدُونَ അവർ ഉദ്ദേശിക്കുന്നു لِيُطْفِـُٔوا۟ അവർ കെടുത്തിക്കളയുവാൻ نُورَ ٱللَّهِ അല്ലാഹുവിന്റെ പ്രകാശത്തെ بِأَفْوَٰهِهِمْ അവരുടെ വായകൾകൊണ്ട് وَٱللَّهُ അല്ലാഹുവാകട്ടെ مُتِمُّ نُورِهِۦ തന്റെ പ്രകാശത്തെ പൂർത്തിയാക്കുന്നവനുമാണ് وَلَوْ كَرِهَ വെറുത്താലും (അതൃപ്തിപ്പെട്ടാലും) ശരി ٱلْكَٰفِرُونَ അവിശ്വാസികൾ ﴿9﴾ هُوَ ٱلَّذِىٓ അവൻ യാതൊരുവനത്രെ أَرْسَلَ അയച്ച, നിയോഗിച്ച رَسُولَهُۥ തന്റെ റസൂലിനെ بِٱلْهُدَىٰ സൻമാർഗവും കൊണ്ട് وَدِينِ ٱلْحَقِّ യഥാർത്ഥ (സത്യ) മതവും لِيُظْهِرَهُۥ അതിനെ പ്രത്യക്ഷപ്പെടുത്തുവാൻ, വിജയിപ്പിക്കുവാൻവേണ്ടി وَلَوْ كَرِهَ എല്ലാ മതത്തെക്കാളും, മതത്തിന് മീതെയും وَلَوْ كَرِهَ വെറുത്താലും (അതൃപ്തിപ്പെട്ടാലും) ശരി ٱلْمُشْرِكُونَ ബഹുദൈവവിശ്വാസികൾ

---

ഈ പ്രവചനം ഇവിടെ മാത്രമല്ല, സൂ: തൗബഃ 32, 33 ലും അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത് കാണാം. വിശുദ്ധഖുർആനും, നബി തിരുമേനിﷺയുടെ ദൗത്യവിഷയങ്ങളുമാണ് അല്ലാഹുവിന്റെ പ്രകാശംകൊണ്ട് വിവക്ഷ. അതിനെ വായകൊണ്ട് ഊതിക്കെടുത്തുവാനോ, ദുരാരോപണങ്ങളും അപവാദങ്ങളും വഴി കെടുത്തിക്കളയുവാനോ ആർക്കും സാധ്യമല്ല. ലക്ഷ്യങ്ങളുടെയും ദൃഷ്ടാന്തങ്ങളുടെയും ദൃഢത, പ്രമാണങ്ങളുടെ സ്വീകാര്യത, വിശുദ്ധ ഖുർആന്റെ സുരക്ഷിത, അതിന്റെ സത്യത, ന്യായത, വ്യക്തത എന്നിവമൂലം മറ്റേത് മതത്തെക്കാളും അത് മികച്ചുകൊണ്ടുതന്നെയിരിക്കും. ലോകമുള്ള കാലത്തോളം സത്യനിഷേധികളും എതിരാളികളും അതിന്നുണ്ടായേക്കാം. അവരുടെ പ്രതിഷേധമോ അമർഷമോ അതിന്നൊരിക്കലും പ്രതിബന്ധമായിരിക്കയില്ല. നബിﷺ പ്രവചനം ചെയ്തിട്ടുള്ളതുപോലെ, ഒരു വിഭാഗം ആളുകളെങ്കിലും അതിന്റെ യഥാർത്ഥ അനുയായികളായി ലോകാവസാനം വരെ ശേഷിക്കാതിരിക്കയുമില്ല. (كما في البخاري ومسلم)

നബി തിരുമേനിﷺയുടെ കാലത്തെക്കുറിച്ച് പറയുകയാണെങ്കിൽ, ശിർക്കിന്റെയും കുഫ്‌റിന്റെയും ആൾക്കാരെല്ലാം ഇസ്‌ലാമിന് വഴങ്ങേണ്ടിവന്ന ചരിത്രം പ്രസിദ്ധമാണ്. ഇസ്‌ലാമല്ലാത്ത ഏതൊരു മതത്തെ എടുത്താലും ആ മതത്തിന്റെ സാക്ഷാൽപ്രമാണമായി അതിന്റെ അനുയായികളെന്ന് അവകാശപ്പെടുന്നവർക്കിടയിൽ പരിപൂർണമായി അംഗീകരിക്കപ്പെട്ട ഒരു ഗ്രന്ഥരേഖ- യാതൊന്നും അതിൽ കൂട്ടുവാനോ കിഴിക്കുവാനോ ഇല്ലെന്ന് അവർ ഏകകണ്ഠമായി സമ്മതിക്കുന്ന ഒരു വേദഗ്രന്ഥം- സമർപ്പിക്കുവാൻ അവർക്ക് കഴിയുകയി

ല്ലതന്നെ.മുസ്ലിംകളെ സംബന്ധിച്ചിടത്തോളം, അവര്‍ക്കിടയില്‍ എന്തുതന്നെ ഭിന്നാഭിപ്രായം ഉണ്ടെങ്കിലും തങ്ങളുടെ മൂലപ്രമാണം വിശുദ്ധ ക്വുര്‍ആനാണെന്നും, അതില്‍ വല്ലതും ചേര്‍ക്കുവാനോ കുറക്കുവാനോ ഇല്ലെന്നുമുള്ള കാര്യത്തില്‍ അവര്‍ ഏകാഭിപ്രായക്കാരാകുന്നു. അപ്പോള്‍, വിശുദ്ധ ക്വുര്‍ആന്‍ നിലവിലുള്ള കാലത്തോളം- അതാകട്ടെ, ലോകാവസാനംവരെ നിലനില്‍ക്കുകയും ചെയ്യും- അല്ലാഹുവിന്റെ പ്രകാശം പൊലിയാതെയും, അവന്റെ മതം തിരോധാനം ചെയ്യാതെയും അവശേഷിക്കുകതന്നെ ചെയ്യും.

## വിഭാഗം- 2

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ هَلْ أَدُلُّكُمْ عَلَىٰ تِجَـٰرَةٍ تُنجِيكُم مِّنْ عَذَابٍ أَلِيمٍ ﴿١٠﴾

**﴾10﴿ ഹേ, വിശ്വസിച്ചവരേ, വേദനയേറിയ ഒരു ശിക്ഷയില്‍നിന്ന് നിങ്ങള്‍ക്ക് രക്ഷ നല്‍കുന്ന ഒരു കച്ചവടത്തെപ്പറ്റി ഞാന്‍ നിങ്ങള്‍ക്ക് അറിയിച്ചു തരട്ടെയോ?-**

تُؤْمِنُونَ بِٱللَّهِ وَرَسُولِهِۦ وَتُجَـٰهِدُونَ فِى سَبِيلِ ٱللَّهِ بِأَمْوَٰلِكُمْ وَأَنفُسِكُمْ ۚ ذَٰلِكُمْ خَيْرٌ لَّكُمْ إِن كُنتُمْ تَعْلَمُونَ ﴿١١﴾

**﴾11﴿ നിങ്ങള്‍ അല്ലാഹുവിലും, അവന്റെ റസൂലിലും വിശ്വസിക്കണം; അല്ലാഹുവിന്റെ മാര്‍ഗത്തില്‍ നിങ്ങളുടെ ധനങ്ങള്‍കൊണ്ടും, ദേഹങ്ങള്‍കൊണ്ടും സമരം ചെയ്യുകയും വേണം. ആയത് നിങ്ങള്‍ക്ക് ഗുണകരമാകുന്നു- നിങ്ങള്‍ക്ക് അറിയാമെങ്കില്‍!**

يَغْفِرْ لَكُمْ ذُنُوبَكُمْ وَيُدْخِلْكُمْ جَنَّـٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ وَمَسَـٰكِنَ طَيِّبَةً فِى جَنَّـٰتِ عَدْنٍ ۚ ذَٰلِكَ ٱلْفَوْزُ ٱلْعَظِيمُ ﴿١٢﴾

**﴾12﴿ (എന്നാല്‍) നിങ്ങളുടെപാപങ്ങള്‍ അവന്‍ നിങ്ങള്‍ക്ക് പൊറുത്തുതരും; അടിഭാഗത്തുകൂടി അരുവികള്‍ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വര്‍ഗങ്ങളിലും, സ്ഥിരവാസത്തിന്റെ സ്വര്‍ഗങ്ങളിലുള്ള വിശിഷ്ടമായ പാര്‍പ്പിടങ്ങളിലും നിങ്ങളെ അവന്‍ പ്രവേശിപ്പിക്കുകയും ചെയ്യും. അതത്രെ, മഹത്തായ ഭാഗ്യം.**

وَأُخۡرَىٰ تُحِبُّونَهَاۖ نَصۡرٞ مِّنَ ٱللَّهِ وَفَتۡحٞ قَرِيبٞۗ وَبَشِّرِ ٱلۡمُؤۡمِنِينَ ﴿١٣﴾

**﴾13﴿ മറ്റൊരു കാര്യവും (കൂടി) -അത് നിങ്ങൾ ഇഷ്ടപ്പെടുന്നതാണ് (അതെ) അല്ലാഹുവിങ്കൽനിന്നുള്ള സഹായവും, ആസന്നമായ ഒരു വിജയവും! (നബിയേ) സത്യവിശ്വാസികൾക്ക് നീ സന്തോഷവാർത്ത അറിയിച്ചുകൊള്ളുക.**

---

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ﴾10﴿ ഹേ വിശ്വസിച്ചവരേ هَلۡ أَدُلُّكُمۡ നിങ്ങൾക്ക് ഞാൻ അറിയിച്ചു തരട്ടെയോ عَلَىٰ تِجَٰرَةٖ ഒരു കച്ചവട (വ്യാപാര)ത്തെപ്പറ്റി تُنجِيكُم നിങ്ങളെ രക്ഷപ്പെടുത്തുന്ന مِّنۡ عَذَابٍ أَلِيمٖ വേദനയേറിയ ശിക്ഷയിൽനിന്ന് ﴾11﴿ تُؤۡمِنُونَ നിങ്ങൾ വിശ്വസിക്കുക, വിശ്വസിക്കണം بِٱللَّهِ وَرَسُولِهِۦ അല്ലാഹുവിലും അവന്റെ റസൂലിലും وَتُجَٰهِدُونَ നിങ്ങൾ സമരം ചെയ്യുകയും فِي سَبِيلِ ٱللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ بِأَمۡوَٰلِكُمۡ നിങ്ങളുടെ സ്വത്തുക്കൾ കൊണ്ട് وَأَنفُسِكُمۡ നിങ്ങളുടെ ദേഹങ്ങൾകൊണ്ടും ذَٰلِكُمۡ അത് خَيۡرٞ لَّكُمۡ നിങ്ങൾക്ക് ഗുണകരമാണ്, നല്ലതാണ് إِن كُنتُمۡ നിങ്ങൾആകുന്നുവെങ്കിൽ تَعۡلَمُونَ അറിയുന്നു(വെങ്കിൽ) ﴾12﴿ يَغۡفِرۡ لَكُمۡ അവൻ നിങ്ങൾക്ക് പൊറുത്തുതരും ذُنُوبَكُمۡ നിങ്ങളുടെ പാപങ്ങൾ وَيُدۡخِلۡكُمۡ നിങ്ങളെ പ്രവേശിപ്പിക്കയും ചെയ്യും جَنَّٰتٖ ചില സ്വർഗങ്ങളിൽ تَجۡرِي مِن تَحۡتِهَا അതിന്റെ അടിയിൽ കൂടി ഒഴുകുന്ന ٱلۡأَنۡهَٰرُ അരുവി (നദി)കൾ وَمَسَٰكِنَ പാർപ്പിടങ്ങളിലും طَيِّبَةٗ വിശിഷ്ടമായ, നല്ല, പരിശുദ്ധമായ فِي جَنَّٰتِ عَدۡنٖ സ്ഥിരവാസത്തിന്റെ സ്വർഗങ്ങളിൽ, തോപ്പുകളിൽ ذَٰلِكَ അത്, അതത്രെ ٱلۡفَوۡزُ ٱلۡعَظِيمُ വമ്പിച്ചഭാഗ്യം ﴾13﴿ وَأُخۡرَىٰ മറ്റൊരു കാര്യവും تُحِبُّونَهَا നിങ്ങളത് ഇഷ്ടപ്പെടും, ഇഷ്ടപ്പെടുന്ന نَصۡرٞ مِّنَ ٱللَّهِ അല്ലാഹുവിൽനിന്നുള്ള സഹായം وَفَتۡحٞ قَرِيبٞ ആസന്നമായ ഒരു വിജയവും وَبَشِّرِ നീ സന്തോഷവാർത്ത അറിയിച്ചു കൊള്ളുക ٱلۡمُؤۡمِنِينَ സത്യവിശ്വാസികൾക്ക്

---

അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുന്നതിന്റെ പ്രാധാന്യം ആദ്യം ചൂണ്ടിക്കാട്ടി. മൂസാ നബി (അ)യുടെ ജനതയെപ്പോലെ ഉപദ്രവകാരികളാവരുതെന്നും ഈസാ നബി (അ)യുടെ ജനതയെപ്പോലെ തെളിവുകളെ നിരാകരിക്കരുതെന്നും തുടർന്ന് ഉപദേശിച്ചു. അതിനുശേഷം സത്യവിശ്വാസികളെ ആ സമരമാകുന്ന വ്യാപാരത്തിൽ വ്യാപ്തരാകുവാൻ ക്ഷണിക്കുകയാണ്. ഈ കച്ചവടത്തിനുള്ള മൂലധനം സത്യവിശ്വാസം. അതിലെ ചരക്കുകൾ ധനംകൊണ്ടും ദേഹംകൊണ്ടും അല്ലാഹുവിന്റെ മാർഗത്തിൽ സേവനം ചെയ്യലും. അതിന്റെ നേട്ടമോ? വേദനയേറിയ നരകശിക്ഷയിൽ നിന്ന് രക്ഷപ്പെടലും, പാപം പൊറുത്തുകിട്ടലും, സുഖസമ്പൂർണമായ ശാശ്വത സ്വർഗവും! ഇതെല്ലാം ഭാവിയിലേക്കുള്ള വാഗ്ദാനങ്ങളാണല്ലോ. ഈ ജീവി

തത്തിൽ ഈ കച്ചവടം മുഖേന നേട്ടമൊന്നും ഉണ്ടാകാനില്ലേ? ഉണ്ട്. വേറെയും നേട്ടങ്ങളുണ്ട്. എല്ലാവരും ഇഷ്ടപ്പെടുന്ന കാര്യംതന്നെ. അതെ, അല്ലാഹുവിങ്കൽ നിന്നുള്ള സഹായവും താമസംവിനാ ശത്രുക്കൾക്കെതിരിൽ കൈവരുന്ന വിജയവുമാണത്. ഇതിൽപരം ഭാഗ്യകരമായ വ്യാപാരം മറ്റെന്തുണ്ട്?! നബിﷺക്കും സ്വഹാബികൾക്കും മാത്രമല്ല, സത്യവിശ്വാസികൾ ഏതെല്ലാം കാലത്ത് വിശ്വാസപൂർവ്വം ഈ കച്ചവടത്തിൽ വ്യാപൃതരായിട്ടുണ്ടോ അക്കാലത്തെല്ലാം അവർക്ക് അല്ലാഹുവിന്റെ സഹായവും, വിജയവും ലഭിച്ചിട്ടുണ്ട് താനും. ഭാവിവാഗ്ദാനങ്ങൾ പരലോകത്തുവെച്ച് അവർക്ക് ലഭിക്കുകയും ചെയ്യും. കർമങ്ങളിൽവെച്ച് അല്ലാഹുവിങ്കൽ ഏറ്റവും ഇഷ്ടപ്പെട്ട കർമം ഏതാണെന്ന് അന്വേഷിച്ച ചില സ്വഹാബികൾക്ക് നബിﷺ ഈ സൂറത്ത് ഓതിക്കേൾപ്പിക്കുകയുണ്ടായെന്ന് ഹദീഥിൽ വന്നിരിക്കുന്നു (അ; തി.) അല്ലാഹു നമുക്ക് തൗഫീക് നൽകട്ടെ. ആമീൻ.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ كُونُوٓا۟ أَنصَارَ ٱللَّهِ كَمَا قَالَ عِيسَى ٱبْنُ مَرْيَمَ لِلْحَوَارِيِّـۧنَ مَنْ أَنصَارِىٓ إِلَى ٱللَّهِ ۖ قَالَ ٱلْحَوَارِيُّونَ نَحْنُ أَنصَارُ ٱللَّهِ ۖ فَـَٔامَنَت طَّآئِفَةٌ مِّنۢ بَنِىٓ إِسْرَٰٓءِيلَ وَكَفَرَت طَّآئِفَةٌ ۖ فَأَيَّدْنَا ٱلَّذِينَ ءَامَنُوا۟ عَلَىٰ عَدُوِّهِمْ فَأَصْبَحُوا۟ ظَٰهِرِينَ ﴿١٤﴾

**﴿14﴾ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിന്റെ സഹായികളായിത്തീരുവിൻ; മർയമിന്റെ മകൻ ഈസാ 'ഹവാരി'കളോട്; 'അല്ലാഹുവിങ്കലേക്കുള്ള (മാർഗത്തിൽ) എന്റെ സഹായികൾ ആരാണ്' എന്ന് പറഞ്ഞതുപോലെ; 'ഹവാരി'കൾ പറഞ്ഞു: ഞങ്ങൾ അല്ലാഹുവിന്റെ സഹായികളാണ് എന്ന്. [ഇതുപോലെ നിങ്ങളും ആയിരിക്കുവിൻ.]**

**എന്നിട്ട്, ഇസ്റാഈൽ സന്തതികളിൽ നിന്നുള്ള ഒരു വിഭാഗം വിശ്വസിച്ചു; ഒരു വിഭാഗം അവിശ്വസിക്കുകയും ചെയ്തു. അപ്പോൾ, വിശ്വസിച്ചവർക്ക് അവരുടെ ശത്രുവിനെതിരെ നാം ബലം നൽകി; അങ്ങനെ അവർ (വിജയം നേടി) പ്രത്യക്ഷരായിത്തീർന്നു.**

---

﴿14﴾ يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ഹേ വിശ്വസിച്ചവരേ كُونُوٓا۟ നിങ്ങൾ ആയിരിക്കുവിൻ أَنصَارَ ٱللَّهِ അല്ലാഹുവിന്റെ സഹായികൾ كَمَا قَالَ പറഞ്ഞതുപോലെ عِيسَى ٱبْنُ مَرْيَمَ മർയമിന്റെ മകൻ ഈസാ لِلْحَوَارِيِّـۧنَ ഹവാരികളോട് (ശിഷ്യഗണങ്ങളോട്) مَنْ أَنصَارِىٓ എന്റെ സഹായികൾ ആരാണ് إِلَى ٱللَّهِ അല്ലാഹുവിങ്കലേക്ക് قَالَ ٱلْحَوَارِيُّونَ ഹവാരികൾ

പറഞ്ഞു نَحْنُ ഞങ്ങൾ أَنصَارُ ٱللَّهِ അല്ലാഹുവിന്റെ സഹായികളാണ് فَـَٔامَنَت എന്നിട്ട് വിശ്വസിച്ചു طَّآئِفَةٌ ഒരു വിഭാഗം مِّنۢ بَنِىٓ إِسْرَٰٓءِيلَ ഇസ്റാഈല്യരിൽനിന്ന് وَكَفَرَت അവിശ്വസിക്കയും ചെയ്തു طَّآئِفَةٌ ഒരു വിഭാഗം فَأَيَّدْنَا അപ്പോൾ നാം ബലപ്പെടുത്തി ٱلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരെ عَلَىٰ عَدُوِّهِمْ അവരുടെ ശത്രുക്കളുടെ മേൽ (എതിരെ) فَأَصْبَحُوا۟ അങ്ങനെ അവരായിത്തീർന്നു ظَٰهِرِينَ പ്രത്യക്ഷപ്പെട്ടവർ, വിജയികൾ

---

حواريون ('ഹവാരികൾ') എന്ന വാക്കിന്റെ ശരിയായ അർത്ഥം എന്താണെന്ന് അല്ലാഹുവിനറിയാം. 'വസ്ത്രം അലക്കുന്നവർ, ഹൃദയം ശുദ്ധീകരിക്കുന്നവർ, വേട്ടക്കാർ' എന്നിങ്ങനെയുള്ള ചില അർത്ഥങ്ങളും, ആ പേര് വരാനുള്ള ചില കാരണങ്ങളും പലരും പറഞ്ഞുകാണുന്നു. ഒന്നും തിട്ടപ്പെടുത്തുവാൻ തെളിവില്ല. ഏതായാലും ഈസാ (അ)ന്റെ പ്രധാന ശിഷ്യഗണങ്ങളായ പന്ത്രണ്ടുപേരെ ഉദ്ദേശിച്ചാണ് ഈ വാക്ക് ഉപയോഗിക്കപ്പെടുന്നത് എന്നതിൽ തർക്കമില്ല. ഇവർ വഴിയാണ് അദ്ദേഹത്തിന്റെ പ്രബോധനം അതിവിദൂര രാജ്യങ്ങളിലെല്ലാം എത്തിക്കഴിഞ്ഞത്. അതുകൊണ്ട് ഈസാ (അ)ന്റെ ദൂതൻമാർ എന്ന് ഈ വാക്കിന് വിവക്ഷ നൽകപ്പെടുന്നു. ഇവരെക്കുറിച്ചാണ് അപ്പോസ്തലൻമാർ ( Apostles) എന്ന് പറയപ്പെടുന്നത്.

ഈസാ നബി (അ) ജനങ്ങളെ സത്യവിശ്വാസത്തിലേക്ക് ക്ഷണിച്ചുകൊണ്ട് ചെയ്ത പ്രസ്താവനകൾ ഉദ്ധരിച്ച ശേഷം സൂ: ആലുഇംറാനിൽ അല്ലാഹു പറയുന്നു: فلما أحس عيسى منهم الكفر – إلى قوله مسلمون – آل عمران:٥٢ (സാരം: എന്നിട്ടും, ഈസാക്ക് അവരിൽനിന്ന് അവിശ്വാസം അനുഭവപ്പെട്ടപ്പോൾ അദ്ദേഹം പറഞ്ഞു: 'ആരാണ് അല്ലാഹുവിങ്കലേക്കുള്ള എന്റെ സഹായികൾ?' 'ഹവാരികൾ' പറഞ്ഞു: 'ഞങ്ങൾ അല്ലാഹുവിന്റെ സഹായികളാണ്, ഞങ്ങൾ അല്ലാഹുവിൽ വിശ്വസിച്ചിരിക്കുന്നു; ഞങ്ങൾ മുസ്ലിംകളാണെന്ന് താങ്കൾ സാക്ഷ്യം വഹിച്ചുകൊള്ളുക.' (ആലുഇംറാൻ: 52) ഇതുപോലെ അവിശ്വാസത്തിനെതിരിൽ അല്ലാഹുവിന്റെ മാർഗത്തിൽ ത്യാഗവും സേവനവും ചെയ്യാൻ നിങ്ങളും സന്നദ്ധരാകണമെന്നാണ് അല്ലാഹു സത്യവിശ്വാസികളോട് ആഹ്വാനം ചെയ്യുന്നത്.

എന്നാൽ, ഈസാ നബി (അ)യുടെ ദൗത്യം ഇസ്റാഈല്യരിൽ ഒരു വിഭാഗം ആളുകൾ സ്വീകരിച്ചുവെങ്കിലും ഒരു വിഭാഗം ആളുകൾ ഇവരാണ്– യഹൂദികൾ നിഷേധിക്കയാണുണ്ടായത്. വിശ്വസിച്ചവർ അല്ലാഹുവിന്റെ സഹായത്തിനും, അനുഗ്രഹത്തിനും പാത്രമായി. ആത്മീയശക്തി നൽകി അല്ലാഹു അവരെ ബലപ്പെടുത്തുകയും എതിരാളികളെ പരാജയപ്പെടുത്തി അവർക്ക് വിജയം നൽകുകയും ചെയ്തു. അതുപോലെ, നിങ്ങളും അല്ലാഹുവിനെ –അല്ലാഹുവിന്റെ മതത്തെ– സഹായിച്ചാൽ അല്ലാഹു നിങ്ങളെയും സഹായിക്കും, ശത്രുക്കൾക്കെതിരിൽ നിങ്ങളുടെ കാലടികളെ ഉറപ്പിച്ചു വിജയം നൽകുകയും ചെയ്യും എന്ന് ഇതിൽനിന്ന് മനസ്സിലാക്കാമല്ലോ എന്ന് താൽപര്യം. (إن تنصر الله ينصركم ويثبت أقدامكم)

اللهم اجعلنا ممن نصر الله ورسوله اللهم لك الحمد ولك المنة والفضل

## വ്യാഖ്യാനക്കുറിപ്പ്:-

# ജുമുഅഃ നമസ്കാരവും, ഖുത്വുബഃയും

# (صلاة الجمعة والخطبة)

ഇസ്‌ലാമികാനുഷ്ഠാനകർമങ്ങളിൽ പല നിലക്കും വളരെ പ്രാധാന്യമർഹിക്കുന്ന ഒരു നിർബന്ധകർമമത്രെ ജുമുഅഃ നമസ്കാരവും ഖുത്വുബഃയും. ജുമുഅഃയുടെ അന്തഃസ്സാരങ്ങളും ലക്ഷ്യങ്ങളും മനസ്സിലാക്കി അതർഹിക്കുന്ന രൂപത്തിൽ നടത്തിപ്പോരുന്നപക്ഷം, നാട്ടിൽ ഇസ്‌ലാമികബോധവും, സാമൂഹ്യമര്യാദയും, മതഭക്തിയും നിലനിറുത്തുവാൻ അത് തികച്ചും പര്യാപ്തമാണെന്ന് തീർത്ത് പറയാം. പക്ഷേ, വ്യസനകരം! ഇന്നത്തെ ജുമുഅഃ സമ്പ്രദായങ്ങളെക്കുറിച്ച് പറയുകയാണെങ്കിൽ മിക്കവാറും ഒരു ചടങ്ങ്, അല്ലെങ്കിൽ ഒരു പൊതു സമ്മേളനം മാത്രമായി അത് അവശേഷിച്ചിരിക്കുകയാണ്! മുസ്‌ലിം സമുദായത്തിൽ നമസ്കാരകർമം പാടെ ഉപേക്ഷിക്കുന്ന നാമമാത്ര മുസ്‌ലിംകൾ ഇന്ന് ധാരാളമാണ്. നമസ്കരിക്കാറുള്ളവരിൽപോലും ജുമുഅഃയിൽ സംബന്ധിക്കണമെന്ന നിർബന്ധം ഇല്ലാത്ത പലരെയും കാണാം. അതുകൊണ്ട് ഈ അദ്ധ്യായത്തിൽ ജുമുഅഃയെ പരാമർശിച്ചുകൊണ്ടുള്ള 9 ഉം 10 ഉം വചനങ്ങളുടെ അർത്ഥോദ്ദേശ്യ വ്യാപ്തിക്കുള്ളിൽ അടങ്ങുന്ന ഒരു ലഘുവിവരണം നൽകുന്നത് ഇവിടെ ഉചിതമായിരിക്കും.

يا أيها الذين آمنوا (ഹേ, വിശ്വസിച്ചവരേ,) എന്ന് വിളിച്ചുകൊണ്ടാണ് അല്ലാഹു ജുമുഅഃയെക്കുറിച്ച് പ്രസ്താവിക്കുന്നത്. അപ്പോൾ, പ്രത്യേക പ്രതിബന്ധമില്ലാത്ത ഓരോ സത്യവിശ്വാസിക്കും താഴെ പറയുന്ന കൽപന ബാധകമാണെന്നുവന്നു. ഇതിൽ സ്ത്രീകൾ ഉൾപ്പെടുമോ ഇല്ലേ? ഇത് ഇന്ന് നമ്മുടെ നാടുകളിൽ ഒരു തർക്കവിഷയമായിട്ടാണിരിക്കുന്നത്. ഇതുപോലെ സത്യവിശ്വാസികളെ സംബോധന ചെയ്തുകൊണ്ടുള്ള കല്പനകളിൽ ചിലത് പുരുഷൻമാരെയും സ്ത്രീകളെയും ഒരുപോലെ ബാധിക്കുന്നതും, പ്രധാനമായും പുരുഷൻമാരെ ബാധിക്കുന്നതും, ചുരുക്കം ചില സന്ദർഭങ്ങളിൽ പുരുഷൻമാരെമാത്രം ബാധിക്കുന്നതും (ഉദാഹരണം: നിസാഉ് 19.) ഉണ്ടായിരിക്കും. നബിവചനങ്ങളിലും തന്നെ സ്ത്രീകൾക്കും പുരുഷൻമാരെപ്പോലെ ജുമുഅഃ നിർബന്ധമാണെന്ന് വ്യക്തമാക്കുന്ന ഒന്നും അറിയപ്പെട്ടിട്ടില്ല. ആ സ്ഥിതിക്ക് നിയമപരമായി പറയുമ്പോൾ സ്ത്രീകൾക്കും ജുമുഅഃ നിർബന്ധമാണെന്ന് പറയുവാൻ– ക്വുർആന്റെയും നബി

വചനങ്ങളുടെയും അടിസ്ഥാനത്തിൽ– നിവൃത്തിയില്ല, പക്ഷേ, നബിﷺയുടെയും സ്വഹാബത്തിന്റെയും കാലത്തെ നടപടിക്രമങ്ങൾ പരിശോധിച്ചാൽ ജുമുഅഃയിലും, അഞ്ചുനേരത്തെ ജമാഅത്ത് നമസ്കാരങ്ങളിലും പെരുന്നാൾ നമസ്കാരങ്ങളിലും അവർ പങ്കെടുക്കാറുണ്ടായിരുന്നുവെന്നും, അതിന് നബിﷺ പ്രോത്സാഹിപ്പിച്ചിരുന്നുവെന്നും, ധാരാളം തെളിവുകളുണ്ട്. അതെല്ലാം ഇവിടെ എടുത്തുദ്ധരിക്കുവാൻ സാധ്യമല്ല. കുറെയെല്ലാം പൊതുവിൽ അറിയപ്പെട്ടതുമാകുന്നു. ഉദാഹരണത്തിന് മാത്രം ചിലത് ചൂണ്ടിക്കാട്ടാം:–

(1) നബിﷺ വെള്ളിയാഴ്ച ഖുത്വുബഃ നടത്തുമ്പോൾ പന്ത്രണ്ട് പുരുഷൻമാരല്ലാത്തവരെല്ലാം എഴുന്നേറ്റുപോയി എന്ന ഹദീഥിന്റെ ചില രിവായത്തുകളിൽ ഒരു സ്ത്രീയും ബാക്കിയായിരുന്നതായി പ്രസ്താവിച്ചത് 11 –ാം വചനത്തിന്റെ വിവരണത്തിൽ നാം ഉദ്ധരിച്ചുവല്ലോ. ഇത് പല പണ്ഡിതൻമാരും അവരുടെ ഗ്രന്ഥങ്ങളിൽ ഉദ്ധരിച്ചു കാണാം.

(2) ഉമ്മുഹിശാം (റ) എന്ന വനിതാ സ്വഹാബി സൂറത്തുക്വാഫ് പാഠമാക്കിയത് വെള്ളിയാഴ്ച ദിവസം മിമ്പറിൽവെച്ച് നബിﷺ അത് ഓതിക്കേട്ടിരുന്നതിൽനിന്നാണ് എന്ന് അവർ പറഞ്ഞതായി ഇമാം മുസ്‌ലിം (റ) ഉദ്ധരിക്കുന്നു.

(3) 'ഫർദ്വു' (നിർബന്ധ) നമസ്കാരങ്ങൾ കഴിഞ്ഞാൽ സ്ത്രീകൾ എഴുന്നേറ്റു പോകുന്നതുവരെ നബിﷺയും പുരുഷൻമാരും കാത്തിരിക്കുമെന്ന് നബിﷺയുടെ പത്നി ഉമ്മുസലമഃ (റ)യിൽനിന്ന് ബുഖാരി (റ) ഉദ്ധരിക്കുന്നു.

(4) ഞാൻ നമസ്കാരം ദീർഘിപ്പിക്കുവാൻ ഉദ്ദേശിക്കുമ്പോൾ ശിശുക്കളുടെ ശബ്ദം കേൾക്കുകയും അപ്പോൾ അവരുടെ മാതാക്കൾക്ക് വിഷമമുണ്ടാകരുതെന്ന് കരുതി ചുരുക്കുകയും ചെയ്യുമെന്ന് നബിﷺ പ്രസ്താവിച്ചതായി ബുഖാരീ (റ) ഉദ്ധരിച്ചിരിക്കുന്നു. ജുമുഅഃയിലും ജമാഅത്ത് നമസ്കാരങ്ങളിലും സ്ത്രീകൾ അക്കാലത്ത് സാധാരണ പങ്കെടുക്കാറുണ്ടായിരുന്നുവെന്ന് മനസ്സിലാക്കുവാൻ ഈ ഹദീഥുകൾ തന്നെ മതിയാകും. എന്നാൽ, പുരുഷൻമാരെപ്പോലെ എല്ലാ സ്ത്രീകളും നിർബന്ധമായി പങ്കെടുത്തിരുന്നുവെന്ന് കാണിക്കുന്ന തെളിവുകളൊന്നും അറിയപ്പെടുന്നില്ല.

സ്ത്രീകൾ പുരുഷൻമാരുമായി സമ്പർക്കമുണ്ടാകുവാൻ കാരണമാണെന്നതാണ് സ്ത്രീകൾ പങ്കെടുക്കുന്നതിനെതിരിൽ പറയുവാനുള്ള പ്രധാന തടസ്സം. ഈ തടസ്സം, ജുമുഅഃക്കോ ജമാഅത്തിനോ സ്ത്രീകൾ സംബന്ധിക്കുന്നതിനെ മാത്രം ബാധിക്കുന്നതല്ല. എവിടെവെച്ചും, എപ്പോഴും ഗൗനിക്കേണ്ടുന്ന ഒരു നിർബന്ധ വിഷയമാണിത്. ഇക്കാര്യത്തിൽ ഇന്ന് മുസ്‌ലിം സമുദായം പൊതുവിലും പരിഷ്കൃതരെന്നു കരുതപ്പെടുന്നവർ വിശേഷിച്ചും അല്ലാഹുവിന്റെയും റസൂലിന്റെയും ശാസനകളെ അവഗണിച്ചിരിക്കുകയാണ്. സ്ത്രീകൾ പള്ളിയി

ലേക്ക് പോകുമ്പോഴും, വരുമ്പോഴും, പള്ളിയിൽവെച്ചും ഇസ്‌ലാമിലെ പർദ്ദാനിയമങ്ങൾ പാലിച്ചുകൊണ്ടായിരിക്കണമെന്നും, പള്ളികളിൽ അതിന് വിഘ്നം വരുന്ന പരിതഃസ്ഥിതികൾ ഉണ്ടാകരുതെന്നും മാത്രമേ ചുരുക്കത്തിൽ ഇത് സംബന്ധിച്ചു ഇവിടെ പറയുവാനുള്ളൂ. അതേ സമയത്ത് സ്ത്രീകൾ ജുമുഅഃയിൽ പങ്കെടുക്കാറുള്ള ചില ഇടങ്ങളിലെ സ്ഥിതിഗതികൾ നോക്കുമ്പോൾ, വല്ല കല്യാണാഘോഷങ്ങൾക്കും വേണ്ടി അണിഞ്ഞൊരുങ്ങാറുള്ള ഒരു പ്രതീതിയാണ് കാണപ്പെടുന്നത്. അഥവാ അല്ലാഹുവിന്റെ പള്ളിയിൽ ഒരു ആരാധനാകർമത്തിൽ, സംബന്ധിക്കുന്നതിന് അനുയോജ്യമായ വേഷഭൂഷണങ്ങളും അച്ചടക്കങ്ങളും കുറവായിരിക്കുമെന്നർത്ഥം. ഈ നിലപാട് ഒട്ടും ക്ഷന്തവ്യമല്ല.

إذا نودي للصلاة من يوم الجمعة (ജുമുഅഃ ദിവസത്തിലെ നമസ്കാരത്തിന് വിളിക്കപ്പെട്ടാൽ) എന്നാണല്ലോ പിന്നീടുള്ള വാക്യത്തിന്റെ ചുരുക്കം. 'ജുമുഅഃ ദിവസം' (يوم الجمعة)എന്നാണ് അറബിയിൽ വെള്ളിയാഴ്ചക്ക് പേർ. 'ജുമുഅഃ' എന്നാൽ കൂട്ടം, സമ്മേളനം എന്നിങ്ങനെയാണ് അർത്ഥം. അന്ന് ജുമുഅഃ കർമം നടക്കുന്നതുകൊണ്ട് അതിന് ഈ പേർ വന്നു. മുൻകാലത്ത് മറ്റ് ദിവസങ്ങൾക്കുള്ളതുപോലെ ഏതോ ഒരു പേർ അറബിയിൽ വെള്ളിയാഴ്ചക്കും ഉണ്ടായിരുന്നിരിക്കും. الله اعلم. ജുമുഅഃ ദിവസത്തിലെ നമസ്കാരം (للصلاة من يوم الجمعة) എന്ന് പറഞ്ഞിരിക്കകൊണ്ട് ഈ കൽപന വെള്ളിയാഴ്ചയിലെ പ്രത്യേക നമസ്കാരമായ ജുമുഅഃ നമസ്കാരത്തെ ഉദ്ദേശിച്ചാണെന്ന് വ്യക്തം. അപ്പോൾ മറ്റ് നമസ്കാരങ്ങളെ അപേക്ഷിച്ച് ഈ നമസ്കാരത്തിന്റെ വിളിക്ക് പ്രത്യേകം പ്രാധാന്യമുണ്ടെന്ന് മനസ്സിലാക്കാമല്ലോ. വിളി കൊണ്ടുദ്ദേശ്യം ബാങ്കുവിളിയാണെന്നും പറയേണ്ടതില്ല. ഇമാം മിമ്പറിൽ കേറിയ ഉടനെ നടത്തപ്പെടുന്ന ബാങ്കാണ് ഇത്. നബി തിരുമേനിﷺയുടെ കാലത്ത് അത് മാത്രമായിരുന്നു ഉണ്ടായിരുന്നതും.

ഈ ബാങ്കിന് അൽപം മുമ്പായി മറ്റൊരു ബാങ്ക് വിളിക്കുന്ന ഇന്നത്തെ സമ്പ്രദായം ഉഥ്മാൻ (റ)ന്റെ ഖിലാഫത്ത് കാലത്താണ് ആദ്യമായി ഉണ്ടായതെന്നും, ജനങ്ങൾ വളരെ അധികരിച്ചപ്പോൾ അങ്ങനെ ഒരാവശ്യം നേരിട്ടതുകൊണ്ടാണ് അത് ചെയ്തതെന്നും ബുഖാരിയിൽ കാണാം. അതല്ല, മുആവിയഃ (റ)യുടെ കാലത്തുണ്ടാക്കിയതാണെന്നും ഒരഭിപ്രായമുണ്ട്. ഏതായാലും, നബി ﷺ യുടെ കാലശേഷം ഒരു പുതിയ മതാചാരം ഏർപ്പെടുത്തുവാൻ ആർക്കും പാടില്ലെന്നും, സ്വഹാബികൾ വിശേഷിച്ചും അങ്ങനെ ചെയ്യുകയില്ലെന്നുമുള്ളതിൽ തർക്കത്തിനവകാശമില്ല. അപ്പോൾ, അതൊരു അനുകരണീയമായ മതകർമമെന്ന നിലക്കല്ല. ഒരു താൽക്കാലിക ആവശ്യമെന്ന നിലക്ക് ചെയ്തതാണ് എന്നേ അതിനെപ്പറ്റി പറയുവാനുള്ളൂ. കവിഞ്ഞപക്ഷം, അത്യാവശ്യം നേരിടുമ്പോൾ– വേണ്ടി വന്നാൽ –അങ്ങനെ ഒരേർപ്പാട്ചെയ്യാം, അതില്ലാത്തപ്പോൾ അത് കരണീയവുമല്ല എന്നല്ലാതെ, അതിനപ്പുറം ഒരു സ്ഥാനം അതിന് കൽപിക്കുവാൻ യാതൊരു ന്യായവുമില്ല. അതുകൊണ്ടാണ്, ഉഥ്മാൻ (റ), മുആവിയഃ(റ) എന്നിവരിൽ ആരാണത് ഏർപ്പെടുത്തിയതെന്നതിനെക്കുറിച്ച് സംസാരിക്കവെ ഇമാം ശാഫിഈ (റ) അദ്ദേഹത്തിന്റെ പ്രസിദ്ധഗ്രന്ഥമായ 'ഉമ്മിൽ' ഇങ്ങനെ പറഞ്ഞത്:

وأيهما كان فالأمر الذي في عهد رسول الله صلى الله عليه وسلم أحب إلي – كتاب الأم) (ആ രണ്ടു പേരിൽ ആരായിരിക്കട്ടെ, റസൂൽ തിരുമേനിﷺയുടെ കാലത്തുള്ള കാര്യമത്രെ എനിക്ക് ഏറ്റവും ഇഷ്ടപ്പെട്ടത്.) വളരെ ശ്രദ്ധേയമായ ഒരു വാക്യമാണിത്. ശാഫിഈ മദ്ഹബുകാരെന്ന് അവകാശപ്പെടുന്നവർ ഈ വാക്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്.

നേരത്തെക്കൂട്ടി ഒരു ബാങ്കോ അറിയിപ്പോ ഇല്ലാതെ, ഇമാം മിമ്പറിൽ കേറുമ്പോഴത്തെ ബാങ്കുകൊണ്ട് മതിയാക്കുന്നപക്ഷം ജനങ്ങൾ സമയത്തേക്ക് എത്തിച്ചേരുകയില്ല എന്ന് പറയുന്നത് നിരർത്ഥമാണെന്നുള്ളതിന് അനുഭവം തന്നെ തെളിവാകുന്നു. രണ്ട് ബാങ്ക് പതിവാക്കിയ സ്ഥലങ്ങളിൽ ജനങ്ങൾ അത് പ്രതീക്ഷിക്കുക സ്വാഭാവികം തന്നെ. പക്ഷേ, ഒരു ബാങ്കുകൊണ്ട് മതിയാക്കുന്ന സമ്പ്രദായം നടപ്പിലുള്ള എവിടെയും അക്കാരണത്താൽ ആളുകൾ എത്തിച്ചേരാത്ത ദോഷം കാണുന്നില്ല. ബാങ്ക് ഒന്നോ അധികമോ ആയാലും ചുരുക്കം ചിലർ വൈകിപ്പോയേക്കുന്നത് സാധാരണമാണ്. മറ്റൊരു വസ്തുതകൂടി ഇവിടെ ഓർക്കേണ്ടതുണ്ട്. രണ്ട് ബാങ്ക് നടപ്പുള്ള സ്ഥലങ്ങളിൽ ആദ്യത്തെ (പുതിയ) ബാങ്ക് ഉച്ചത്തിൽ വിളിക്കപ്പെടുന്നു. അതേ സമയത്ത് നബി തിരുമേനിﷺയുടെ കാലത്തുള്ളതും, കേട്ട ഉടനെ വ്യാപാരങ്ങളെല്ലാം നിറുത്തിവെച്ചു; ജുമുഅഃക്കു വന്നുകൊള്ളണമെന്ന് അല്ലാഹു കൽപിച്ചതുമായ സാക്ഷാൽ ബാങ്കാകട്ടെ, സദസ്സിൽ ഹാജറുള്ളവർപോലും മുഴുവനും കേൾക്കരുതാത്തവിധം പതുക്കെയും! ഇതെന്തൊരു വിരോധാഭാസമാണ്? അല്ലാഹുവും റസൂലും നിയമിച്ചതിനെ ഒരു ചടങ്ങുമാത്രമായും, നാം നിയമിക്കുന്നതിനെ ഒഴിച്ചുകൂടാത്ത കൃത്യമായും കരുതുക! അല്ലാഹു നമുക്ക് സത്യം സ്വീകരിക്കുവാനുള്ള ബോധം നൽകട്ടെ. ആമീൻ, എനി, ഉഥ്മാൻ (റ) വർദ്ധിപ്പിച്ച ബാങ്കാകട്ടെ, പള്ളിയുടെ ഉള്ളിൽവെച്ചല്ല, ഒരു ഉയർന്ന സ്ഥലത്ത് (زوراء ഇൽ) വെച്ചായിരുന്നു. ആദ്യത്തെ ബാങ്കിന് വല്ല ന്യായീകരണവും വേണമെങ്കിൽതന്നെ, അത് നാട്ടുകാർ കേൾക്കുവാൻ കൂടുതൽ ഉപയോഗപ്പെടുന്ന ഏതെങ്കിലും ഒരു സ്ഥലത്തുവെച്ചായിരിക്കേണ്ടതും, യഥാർത്ഥ ബാങ്ക് യഥാവിധി നടത്തപ്പെടുന്നതും ആയിരിക്കണമല്ലോ.

ദിവസങ്ങളുടെ കൂട്ടത്തിൽ വെള്ളിയാഴ്ചക്ക് പ്രത്യേക പ്രാധാന്യമുള്ളതായി പല നബി വചനങ്ങളിൽനിന്നും മനസ്സിലാക്കാം. അന്ന് പ്രത്യേകം ഒരു നമസ്കാരവും പ്രസംഗവും നിശ്ചയിക്കപ്പെട്ടതുതന്നെ അതിന്റെ പ്രാധാന്യം കുറിക്കുന്നു. നബിﷺ പറയുന്നു: 'സൂര്യൻ ഉദിക്കുന്ന ദിവസങ്ങളിൽവെച്ച് നല്ല ദിവസം വെള്ളിയാഴ്ചയാകുന്നു. അന്നാണ് ആദം (അ) സൃഷ്ടിക്കപ്പെട്ടത്, അന്നാണ് അദ്ദേഹം സ്വർഗത്തിൽ പ്രവേശിപ്പിക്കപ്പെട്ടതും, അന്നാണ് അദ്ദേഹം അതിൽനിന്ന് പുറത്താക്കപ്പെട്ടതും'. (മു.) മറ്റൊരു ഹദീഥ് ഇപ്രകാരമാകുന്നു: 'അതിൽ– വെള്ളിയാഴ്ചയിൽ– ഒരു നാഴിക സമയമുണ്ട്. മുസ്ലിമായ ഒരു അടിയാൻ അല്ലാഹുവിനോട് വല്ലതും ചോദിച്ചുകൊണ്ട് നിന്ന് നമസ്കരിക്കുന്ന നിലയിൽ ആ സമയവുമായി ഒത്തുകൂടിയാൽ, അവന് അല്ലാഹു അത് കൊടുക്കാതിരിക്കുകയില്ല.' എന്ന് തിരുമേനി പറഞ്ഞു: കൈകൊണ്ട് ആംഗ്യം കാണിച്ച് ആ സമയം അല്പനേരമേ

യുള്ളുവെന്ന് അറിയിക്കുകയും ചെയ്തു. (ബു; മു.)

ജുമുഅക്ക് സംബന്ധിക്കുവാൻ അനുഷ്ഠിക്കേണ്ടുന്ന മര്യാദകളെക്കുറിച്ചും നബിﷺയുടെ ഹദീഥുകളിൽ പലതും കാണാം. ഒന്നുരണ്ടെണ്ണം ഉദ്ധരിക്കാം. അവിടുന്ന് പറഞ്ഞിരിക്കുന്നു: 'ഒരു പുരുഷൻ വെള്ളിയാഴ്ച കുളിക്കുകയും, കഴിയുന്നത്ര ശുദ്ധീകരിക്കുകയും, അവന്റെ എണ്ണ ഉപയോഗിക്കുകയോ വീട്ടിലെ സുഗന്ധദ്രവ്യം തൊടുകയോ ചെയ്യുകയും, പിന്നീട് പോയി രണ്ടാളുകൾക്കിടയിൽ (തിരക്കിനടന്നു) വേർപിരിക്കാതിരിക്കുകയും, പിന്നീട് അവന് വിധിക്കപ്പെട്ടത് നമസ്കരിക്കുകയും, പിന്നെ ഇമാം സംസാരം തുടങ്ങിയാൽ മൗനമായിരിക്കുകയും ചെയ്യുന്നപക്ഷം അതിന്റെയും (അടുത്ത) മറ്റേ ജുമുഅഃയുടെയും ഇടക്കുള്ള പാപം പൊറുക്കപ്പെടാതിരിക്കുകയില്ല.'(ബു.) 'നിങ്ങളുടെ ശ്രേഷ്ഠമായ ദിവസങ്ങളിൽപെട്ടതാണ് വെള്ളിയാഴ്ച ദിവസം. അന്ന് നിങ്ങൾ എന്റെ പേരിൽ സ്വലാത്ത് (അനുഗ്രഹം നേരൽ) വർദ്ധിപ്പിക്കുവിൻ.'നിങ്ങളുടെ സ്വലാത്ത്എനിക്ക് പ്രദർശിപ്പിക്കപ്പെടുന്നതാകുന്നു.'(ദാ)

വെള്ളിയാഴ്ചത്തെ നമസ്കാരത്തിന്റെ വിളികേട്ടാൽ അല്ലാഹുവിന്റെ സ്മരണയിലേക്ക് ഉൽസാഹിച്ചുവരണം (فاسعوا إلى ذكر الله) എന്നാണല്ലോ അല്ലാഹു പറഞ്ഞത്. سعي (സഅ്യ്) എന്നാൽ ''യത്നിക്കുക, പരിശ്രമിക്കുക, ഉൽസാഹിക്കുക, വേഗം പോകുക, ഓടുക' എന്നീ അർത്ഥങ്ങളിലെല്ലാം ഉപയോഗിക്കാറുണ്ട്. ബാങ്കുകേട്ടാൽ മറ്റെല്ലാ ജോലിയും ഉടനെ നിർത്തിവെച്ച് പോകണം എന്ന് സാരം. ഓടിപ്പോകണമെന്നർത്ഥത്തിലല്ല ഇത് പറഞ്ഞിരിക്കുന്നതെന്ന് നബിﷺയുടെ ഒരു ഹദീഥിൽ നിന്ന് ഗ്രഹിക്കാം. അവിടുന്ന് പറഞ്ഞിരിക്കുന്നു: 'നിങ്ങൾ ഇക്വാമത്ത് (നമസ്കാരം തുടങ്ങുന്നുവെന്ന് അറിയിക്കുന്ന വിളി)കേട്ടാൽ നമസ്കാരത്തിലേക്ക് നടന്നുപോയ്ക്കൊള്ളുവിൻ. നിങ്ങളിൽ അടക്കവും ഒതുക്കവും ഉണ്ടായിരിക്കണം; ധൃതിപ്പെടരുത്; എന്നിട്ട് (ജമാഅത്തോടൊപ്പം) കിട്ടിയത് നമസ്കരിക്കുകയും, നഷ്ടപ്പെട്ടുപോയ ഭാഗം (സ്വന്തം) പൂർത്തിയാക്കുകയും ചെയ്യുക.'(ബു; മു.) അല്ലാഹുവിന്റെ മുമ്പിൽ ആരാധന നടത്തുവാൻ പോകുന്നത് അടക്കത്തിലും, ഒതുക്കത്തിലുമായിരിക്കണമെന്നതാണ് ഇതിലടങ്ങിയ തത്വം. അബൂക്വത്താദഃ (റ) പറയുന്നു: ഒരിക്കൽ ഞങ്ങൾ നബി ﷺയൊന്നിച്ച് നമസ്കരിക്കുമ്പോൾ ഒരു തിരക്കുകേട്ടു. എന്താ വിഷയം? എന്ന് തിരുമേനി അന്വേഷിച്ചു. ഞങ്ങൾ നമസ്കാരത്തിലേക്ക് ബദ്ധപ്പെട്ടുവന്നതാണ് എന്ന് അവർ മറുപടി പറഞ്ഞു; തിരുമേനി പറഞ്ഞു; എന്നാൽ അങ്ങനെ ചെയ്യരുത്. നമസ്കാരത്തിന് വരുമ്പോൾ (സാധാരണപോലെ) നടന്നുവരണം; നിങ്ങളിൽ അടക്കം വേണം എന്നിട്ട് കിട്ടിയത് നമസ്കരിക്കുക; നഷ്ടമായത് പൂർത്തിയാക്കുകയും ചെയ്യുക. (ബു; മു.)

ഇതെല്ലാം കാരണമായിട്ടാണ് فاسعوا (നിങ്ങൾ ഉൽസാഹിച്ചുവരുവിൻ) എന്ന വാക്കിന്റെ ഉദ്ദേശ്യം أن تسعى بقلبك وعملك (നിന്റെ ഹൃദയംകൊണ്ടും പ്രവൃത്തി

കൊണ്ടും ഉൽസാഹിക്കുക) എന്നാണെന്ന് ക്വത്താദഃ (റ)യും, ما هو بالسعى على الأقدام ولكن بالقلوب والنية والخشوع (അത് കാലുകൊണ്ട് പാഞ്ഞുപോകലല്ല, പക്ഷേ ഹൃദയം കൊണ്ടും ഉദ്ദേശ്യംകൊണ്ടും ഭക്തികൊണ്ടുമാകുന്നു.) എന്ന് ഹസനും (റ) പറഞ്ഞിരിക്കുന്നതും. (كما في أبن كثير) ആരാധനാകർമങ്ങളുടെ അന്തസ്സത്തകളെക്കുറിച്ചും, ആത്മീയവശങ്ങളെക്കുറിച്ചും മനസ്സിലാക്കുന്നവർക്കേ ഇതുപോലെയുള്ള ഉപദേശങ്ങളുടെ വില കാൺമാൻ കഴിയൂ.

ബാങ്കുവിളികേട്ടാൽപിന്നെ താമസിക്കുവാൻ പാടില്ലെന്ന് മാത്രമാണ് ഈ ക്വുർആൻ വാക്യത്തിൽ പറയുന്നത്. അഥവാ ജുമുഅഃക്ക് പുറപ്പെടേണ്ടതിന്റെ അവസാനത്തെ അവസരമാണ് ബാങ്ക് കുറിക്കുന്നത്. കഴിവതും നേരത്തെ പോകുകയാണ് വേണ്ടതെന്നും, നേരത്തെ പോകുന്നതിന് കൂടുതൽ പുണ്യം ലഭിക്കുമെന്നും നബിവചനങ്ങളിൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്. ഒരാൾ ജനാബത്തു കുളിയെപ്പോലെ (പൂർണമായും) കുളിച്ച് ഒന്നാമത്തെ നാഴികയിൽതന്നെ ജുമുഅഃക്ക് പോയാൽ ഒരു ഒട്ടകത്തെ ബലിനടത്തിയതിന്റെയും, രണ്ടാം നാഴികയിൽ പോയാൽ ഒരു പശുവിനെ ബലികഴിച്ചതിന്റെയും, മൂന്നാമത്തേതിൽ പോയാൽ ഒരു കൊമ്പനാടിനെ ബലികഴിച്ചതിന്റെയും, നാലാമത്തേതിൽ പോയാൽ കോഴിയെ ബലിചെയ്തതിന്റെയും, അഞ്ചാമത്തേതിൽ പോയാൽ ഒരു മുട്ട കൊടുത്തതിന്റെയും അത്ര പ്രതിഫലമുണ്ടെന്നും, ഇമാം (ഖുത്വ്ബഃക്ക്) പുറപ്പെട്ടാൽ ഈ പ്രത്യേക പ്രതിഫലം നിലച്ചുപോകുമെന്നും ഇമാം ബുഖാരിയും മുസ്‌ലിമും ഉദ്ധരിക്കുന്ന ഒരു നബിവചനത്തിൽ വന്നിരിക്കുന്നു. ഇന്നത്തെ പുരോഗമനവാദികളെന്ന് പറയപ്പെടുന്ന ചില പുത്തൻ കൂറ്റുകാർ ഇതുപോലെയുള്ള പല ഹദീഥുകളെയും പുച്ഛഭാവത്തിൽ വീക്ഷിക്കുന്നതും തള്ളിക്കളയുന്നതും കാണാം. അതിനുള്ള കാരണങ്ങളെപ്പറ്റി മതബോധവും ഇസ്‌ലാമിക ചിന്താഗതിയുമുള്ളവരെ പറഞ്ഞു മനസ്സിലാക്കേണ്ടതില്ല. ഇസ്‌ലാമിൽ തങ്ങളുടെ ഭൗതിക താൽപര്യങ്ങൾക്ക് നിരക്കാത്തതായി തോന്നുന്നതെല്ലാം യുക്തിവാദം മുഖേന ദുർവ്യാഖ്യാനം ചെയ്യുകയോ തള്ളിക്കളയുകയോ ചെയ്യുക, മതത്തിന്റെ ധാർമികവും ആത്മീയവുമായ വശങ്ങളെ ഇടിച്ചുതാഴ്ത്തുക മുതലായവയാണ് ഇവരുടെ ലക്ഷ്യങ്ങൾ എന്ന് എല്ലാവർക്കും അറിയാം. ആ സ്ഥിതിക്ക് അങ്ങനെയുള്ളവരുടെ പഞ്ചസാര വാക്കുകൾക്ക് സത്യവിശ്വാസികൾ ഒട്ടും വിലകല്പിക്കേണ്ടതില്ല; കല്പിക്കുകയുമില്ല. ജുമുഅഃക്ക് നേരത്തെ പോകൽ, സുന്നത്ത് നമസ്കാരം, സുന്നത്ത് നോമ്പ് മുതലായ കർമങ്ങളെല്ലാം ഇവരുടെ ഭാഷയിൽ 'അദ്ധ്വാനിക്കാത്ത മടിയവർഗത്തിന്റെ സൃഷ്ടി'കളാണ്. വയറ്റിന്റെ പൂരണവും ഭൗതികനേട്ടവും മാത്രമാണല്ലോ ഇവരുടെ അടുക്കൽ 'ജീവിതവിജയം.'

ബാങ്കുകേട്ടാൽ ജോലികൾ വിട്ടേച്ചു ജുമുഅഃക്ക് പോകണമെന്നാണ് അല്ലാഹുവിന്റെ കൽപന. ജുമുഅഃ ഒരു നിർബന്ധകടമയാണ് എന്ന് ഇതിൽനിന്ന് വ്യക്തമാകുന്നു. നബിﷺ ഈ കടമയുടെ ഗൗരവം ചൂണ്ടിക്കാട്ടുന്നത് കാണുക: അവിടുന്ന് ഒരിക്കൽ ഇങ്ങനെ പറഞ്ഞു: 'ചില ആളുകൾ ജുമുഅഃകളെ ഉപേ

ക്ഷിച്ചു വരുന്നതിൽനിന്ന് അവർ വിരമിച്ചുകൊള്ളട്ടെ. അല്ലാത്തപക്ഷം, അല്ലാഹു നിശ്ചയമായും അവരുടെ ഹൃദയങ്ങളിൽ മുദ്രവെക്കുക തന്നെ ചെയ്യും. പിന്നീട് അവർ (ഹൃദയങ്ങളിൽ നന്മ പ്രവേശിക്കാത്ത) അശ്രദ്ധൻമാരുടെ കൂട്ടത്തിലായി ത്തീരും' (മുസ്ലിം.) മറ്റൊരു നബിവചനത്തിൽ ഇങ്ങനെ കാണാം: 'ആരെങ്കിലും നിസ്സാരഭാവേന മൂന്ന് ജുമുഅഃ ഉപേക്ഷിച്ചാൽ അല്ലാഹു അവന്റെ ഹൃദയത്തിൽ മുദ്രകുത്തുന്നതാകുന്നു.' (ദാ; തി; ജ; ന.) ജുമുഅഃയിൽ സംബന്ധിക്കണമെന്ന നിഷ്കർഷയില്ലാത്ത ആളുകളെക്കുറിച്ച് പരിശോധിക്കുമ്പോൾ ഈ തിരുവചന ങ്ങളുടെ യാഥാർത്ഥ്യം മതബോധമുള്ളവർക്ക് വേഗം മനസ്സിലാകുന്നതാണ്.

'നമസ്കാരത്തിന് വിളിക്കപ്പെട്ടാൽ നമസ്കാരത്തിന് വരണം' എന്ന ല്ല, അല്ലാഹുവിന്റെ സ്മരണയാകുന്ന 'ദിക്റി'ലേക്ക് (إلى ذكر الله) വരണം എന്നാണ് പറഞ്ഞിരിക്കുന്നത് ഇതും വളരെ ശ്രദ്ധേയമാകുന്നു. അല്ലാഹുവിന്റെ സ്മരണ ക്കായി അവന്റെ മുമ്പിൽ തലകുനിച്ചും പ്രാർത്ഥനയർപ്പിച്ചും നടത്തപ്പെടുന്ന മഹ ത്തായ ഒരാരാധനയാണ് നമസ്കാരം. ഖുത്വുബഃയാകട്ടെ, അല്ലാഹുവിനെക്കുറി ച്ചുള്ള സ്മരണയും ബോധവും ഭക്തിയും ശ്രോതാക്കളിൽ ഉളവാക്കുകയും, അവയെ പുതുക്കിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. അതുകൊണ്ടാണ് ഖുത്വുബഃ യെക്കുറിച്ച് തദ്കീർ (التذكير ഉത്ബോധനം) എന്ന് പറയപ്പെടുന്നതും. ഈ രണ്ടും ഉൾപ്പെടുത്തിക്കൊണ്ടുതന്നെയാണ് അല്ലാഹു- രണ്ടിലൊന്നിനെ പ്രത്യേകം എടു ത്തുപറയാതെ- 'ദിക്റി'ലേക്ക് -എന്ന് പറഞ്ഞിരിക്കുന്നതും. അപ്പോൾ, ജുമുഅഃ യിൽ സംബന്ധിക്കാത്ത ആളുകൾ- നബി ﷺ അരുളിയതുപോലെ- അല്ലാഹു വിന്റെ സ്മരണയെ സംബന്ധിച്ചിടത്തോളം അശ്രദ്ധൻമാരാണെന്ന് സ്പഷ്ടമാ ണല്ലോ. ഖുത്വുബഃക്ക് ഇസ്ലാം കല്പിക്കുന്ന സ്ഥാനം എത്രത്തോളമാണെന്ന് മനസ്സിലാക്കുവാൻ ഒന്നുരണ്ട് നബിവചനങ്ങൾ ധാരാളം മതിയാകും:-

തിരുമേനി പറയുന്നു: 'ഒരാൾ വെള്ളിയാഴ്ച ദിവസം ഇമാം പ്രസംഗി ച്ചുകൊണ്ടിരിക്കെ സംസാരിച്ചാൽ; അവൻ ഗ്രന്ഥങ്ങൾ പേറുന്ന കഴുതയെപ്പോ ലെയാണ്. അവനോട് മിണ്ടാതിരിക്കുക എന്ന് പറയുന്നവനാകട്ടെ അവന് ജുമു അഃയും ഇല്ല.' (അ.) കഴുതകളെപ്പോലുള്ള മൂഢൻമാരേ അത് ചെയ്കയുള്ളൂ. അവരോട് ഉപദേശിച്ചിട്ടു ഫലം കാണുകയില്ല, അവരെ ഉപദേശിക്കുവാൻ മിന ക്കെടുന്നവർക്ക് ആ സമയം ഖുത്വുബഃ കേൾക്കാൻ കഴിയാതെ നഷ്ടപ്പെടുകയും ചെയ്യും'. ഇതൊക്കെയാണ് തിരുമേനി ചൂണ്ടിക്കാട്ടുന്നത്. മറ്റൊരു നബിവചനം നോക്കുക: 'ആരെങ്കിലും വുദ്വൂ ചെയ്തു- നന്നായി വുദ്വൂ ചെയ്തു- എന്നിട്ട് ജുമു അഃക്കു വന്ന് ശ്രദ്ധിച്ചുകേൾക്കുകയും മൗനമായിരിക്കുകയും ചെയ്തു. എന്നാല വന് അതിന്റെയും മറ്റേ ജുമുഅഃയുടെയും, ഇടക്കുള്ളതും, മൂന്ന് ദിവസത്തെ കൂടു തലും (പത്തുദിവസത്തെ പാപങ്ങൾ) പൊറുക്കപ്പെടുന്നതാണ്. ആരെങ്കിലും ഒരു ചരക്കല്ലുതൊട്ടുപോയാൽ, അവൻ വൃഥാവിലായിപ്പോയി.' (മു.) അതായത്, ഏതെ ങ്കിലും ഒരു നിസ്സാരകാര്യത്തിലേക്ക് അവൻ ശ്രദ്ധതിരിച്ചാൽ ഉപദേശം കേൾക്കു വാൻ കഴിയാതെ, അവൻ വന്ന കാര്യം നഷ്ടപ്പെട്ടുവെന്ന് സാരം. ഇപ്പറഞ്ഞതെല്ലാം

മനസ്സിരുത്തിക്കൊണ്ട് ഒന്നാലോചിച്ചു നോക്കുക! ജുമുഅഃക്ക് പങ്കെടുക്കുന്നവരിൽ തന്നെ ചിലർ ഖുത്വുബഃവേളയിൽ അന്യോന്യം സംസാരിച്ചും കളിച്ചും ചിരിച്ചും കൊണ്ടിരിക്കുന്നതും, മറ്റ് ചിലർ അന്നേരം കിടന്നും ഉറങ്ങിയും സമയം കഴിക്കുന്നതും നമ്മുടെ നാടുകളിൽ- ഗ്രാമപ്രദേശങ്ങളിൽ വിശേഷിച്ചും- നിത്യാനുഭവങ്ങളാണ്. ഇവരെക്കാൾ ഭേദം ജുമുഅഃക്ക് വരാത്ത മടിയൻമാരും, കപടൻമാരുമാണെന്ന് തോന്നിപ്പോകുന്നു. കാരണം, അവരെ കൊണ്ട് മറ്റുള്ളവർക്ക് ശല്യമില്ലല്ലോ.

എനി, ഖുത്വുബഃ എങ്ങനെയുള്ളതാവണം? ഇതാണല്ലോ ഖുത്വുബഃയുടെ കാതലായ വശം. ഈ വിഷയകമായി സത്യാന്വേഷികൾക്ക് കാര്യം മനസ്സിലാക്കുവാൻ പോരുന്ന ചില ഹദീഥുകൾ ഉദ്ധരിക്കാം:

(1) ജാബിറുബ്നു സമൂറഃ (റ) പറയുന്നു: 'നബിﷺക്ക് രണ്ട് ഖുത്വുബഃ (പ്രസംഗം) പതിവുണ്ടായിരുന്നു. രണ്ടിനുമിടയിൽ അവിടുന്ന് ഇരിക്കുമായിരുന്നു (ഖുത്വുബഃയിൽ) ക്വുർആൻ പാരായണം ചെയ്യുകയും, ജനങ്ങളെ ഉപദേശിക്കുകയും ചെയ്തിരുന്നു. എന്നാൽ അവിടുത്തെ നമസ്കാരവും മിതമായിരുന്നു, അവിടുത്തെ ഖുത്വുബഃയും മിതമായിരുന്നു.' (മു.) അബൂദാവൂദ് (റ)ന്റെ രിവായത്തിൽ ക്വുർആനിൽനിന്നും പല ആയത്തുകൾ പാരായണം ചെയ്യുകയും ജനങ്ങളെ ഉപദേശിക്കുകയും ചെയ്തിരുന്നു എന്നാണുള്ളത്.

(2) ജാബിർ (റ) പറയുന്നു: റസൂൽ ﷺ പ്രസംഗം ചെയ്യുമ്പോൾ അവിടുത്തെ രണ്ട് കണ്ണുകളും ചുവപ്പ് വർണമാകും, ശബ്ദം ഉച്ചത്തിലാകും, കോപം കഠിനമാകും. എത്രത്തോളമെന്നാൽ, അവിടുന്ന് ഒരു സൈന്യത്തെക്കുറിച്ച് താക്കീത് നൽകുന്നവനാണെന്ന് തോന്നും.....! (മു.)

(3) ഉമ്മുഹിശാം (റ) എന്ന വനിതാ സ്വഹാബി പറയുന്നു: 'സൂറത്ത് ക്വാഫ് റസൂൽ തിരുമേനിﷺയുടെ നാവിൽനിന്നല്ലാതെ ഞാൻ സ്വീകരിച്ചിട്ടില്ല (പഠിച്ചിട്ടില്ല). തിരുമേനി എല്ലാ ജുമുഅഃയിലും ജനങ്ങൾക്ക് പ്രസംഗം ചെയ്യുമ്പോൾ മിമ്പറിൽവെച്ച് അത് ഓതാറുണ്ടായിരുന്നു.' (മു)

ഈ മൂന്ന് ഹദീഥുകളിൽനിന്നുമായി- ഇതിന് ഉപോൽബലകമായ മറ്റ് പലതും ഉണ്ട്താനും- നമുക്ക് താഴെ പറയുന്ന കാര്യങ്ങൾ മനസ്സിലാക്കുവാൻ കഴിയും: (1) വെള്ളിയാഴ്ച നബിﷺ രണ്ട് പ്രസംഗങ്ങൾ ചെയ്യുകയും രണ്ടിനുമിടയിൽ ഇരിക്കുകയും ചെയ്തിരുന്നു. ഒരു ആശ്വാസമെന്ന നിലക്കും, ഒന്നാമത്തെ പ്രസംഗത്തിൽ ഉദ്ദേശിച്ച കാര്യങ്ങൾ പറഞ്ഞവസാനിച്ചശേഷം അടുത്തതിലേക്കുള്ള വിഷയത്തെപ്പറ്റി അൽപമൊന്ന് ആലോചിക്കുവാനും ഇത് ഉപകരിക്കുന്നു. അതൊക്കെത്തന്നെയായിരിക്കാം അതിന്റെ ഉദ്ദേശ്യവും. الله أعلم. ഏതായാലും ഈ ഇരുത്തത്തിന് അധികസമയം എടുക്കേണ്ടതില്ല. എങ്കിലും ചിലർ ചെയ്യാറു

ളളതുപോലെ, ഇരുന്നു കഴിയും മുമ്പായി എഴുന്നേൽക്കുവാൻ ധൃതികൂട്ടുന്നതും നന്നല്ല. സ്വന്തം യുക്തിയുടെ മാനദണ്ഡം കൊണ്ടുമാത്രം നബിചര്യയെ വിലയിരുത്തുക പതിവുള്ളവർ ഈ ഇരുത്തത്തെ വിമർശിക്കുകയും, രണ്ട് ഖുത്വുബഃയുടെ ആവശ്യത്തെ ചോദ്യം ചെയ്കയും ചെയ്യുന്നതിൽ അതിശയിക്കാനില്ല. അവർ അതും അതിനപ്പുറവും വാദിക്കുവാൻ ഒരുമ്പെട്ടവരാണ്. സത്യവിശ്വാസികൾ അതിൽ വഞ്ചിതരാകേണ്ടതില്ല.

(2) നബിﷺയുടെ ഖുത്വുബഃയിൽ ക്വുർആൻ വചനങ്ങളും ഉപദേശങ്ങളുമായിരുന്നു അടങ്ങിയിരുന്നത്. നാമും അതേ മാതൃക സ്വീകരിക്കേണ്ടതാണ്. സൂ: ഖാഫ് നബിﷺഖുത്വുബഃയിൽ സാധാരണ ഓതാറുണ്ടായിരുന്നതിൽനിന്ന് ഒരു സംഗതികൂടി മനസ്സിലാക്കേണ്ടിയിരിക്കുന്നു. അല്ലാഹുവിനെക്കുറിച്ചും, പരലോകം, വിചാരണ മുതലായവയെക്കുറിച്ചുമായിരുന്നു അവിടുന്ന് പ്രധാനമായും സ്പർശിച്ചിരുന്നതെന്നുള്ളതാണ് അത്. സൂ: ക്വാഫിന്റെ ഉള്ളടക്കം പരിശോധിച്ചാൽ ഇത് മനസ്സിലാകും. ഉപദേശം എന്ന് പറയുമ്പോൾ, അത് സന്ദർഭത്തിനൊത്തതായിരിക്കണമെന്ന് വ്യക്തമാണ്. സദസ്യരെക്കുറിച്ചും, സന്ദർഭങ്ങളെക്കുറിച്ചും അറിയാവുന്നവനും, ഹൃദയത്തിൽ ഭയഭക്തിയുള്ളവനുമായ ഒരു 'ഖത്വീബു' (പ്രാസംഗികൻ) സംസാരിക്കുമ്പോൾ, അയാളുടെ മനസ്സിൽ വികാരവും ഫലിതവും പറഞ്ഞോ, കുറെ സാഹിത്യക്കസറത്തുകൾ ഉപയോഗിച്ചോ, പൊതുജനങ്ങളെ ആകർഷിക്കുന്ന പുതുവിഷയങ്ങൾ അവതരിപ്പിച്ചോ– ഖുത്വുബഃകൾ നിർവഹിക്കുന്നതായാൽ അതുകൊണ്ട് ജുമുഅഃ ഖുത്വുബയുടെ ലക്ഷ്യം പൂർത്തിയാകുന്നതല്ല. മതബോധവും ദൈവബോധവും ഉണ്ടാക്കുവാൻ അത് ഉപകരിക്കുന്നതുമല്ല, അതുകൊണ്ട് തന്നെയാണ് മനുഷ്യരിൽ വെച്ച് ഏറ്റവും മാർദ്ദവശീലനായ നബി തിരുമേനിﷺ പ്രസംഗിക്കുമ്പോൾ, അവിടുത്തെ തിരുമുഖം ചുവക്കുകയും, അവിടുത്തേക്ക് ദേഷ്യം കഠിനമാകുകയും, ശബ്ദം ഉയരുകയും ചെയ്തിരുന്നത്. സംസാരിക്കുന്ന വിഷയം ഗൗരവപ്പെട്ടതും, അത് പ്രാസംഗികന്റെ ഹൃദയത്തിൽ നിന്ന് പൊന്തിവരുന്നതുമാണെങ്കിൽ മാത്രമേ ഈ വികാരം ഉണ്ടാകുകയുള്ളൂ.

ജുമുഅഃ ഖുത്വുബഃയുടെ ലക്ഷ്യം ഇന്നതാണെന്ന് ഏറെക്കുറെ അറിയാവുന്നവരിൽ നിന്നുപോലും സദസ്യർക്ക് ദൈവഭക്തിയും മതബോധവും ഉണ്ടാക്കുന്ന തരത്തിലുള്ള ഖുത്വുബഃകൾ കേൾക്കുവാനുള്ള ഭാഗ്യം ഇന്ന് വളരെ വിരളമായിട്ടാണിരിക്കുന്നത്. ഏറെക്കുറെ നെടുനീളനും പൊടിപൊടിപ്പനുമായ പ്രസംഗങ്ങൾ കേൾക്കാം. പേരിന് മാത്രം ഒന്ന് രണ്ട് ക്വുർആൻ വാക്യങ്ങളും കേട്ടേക്കാം. പക്ഷേ, വിഷയം വായിൽവന്നതും, ഖുത്വുബഃയുടെ ലക്ഷ്യവുമായി ബന്ധമില്ലാത്തതുമായിരിക്കും. പലരുടെയും പ്രസംഗങ്ങൾ ഇന്നത്തെ രാഷ്ട്രീയ പ്രസംഗങ്ങളിൽനിന്നും വ്യത്യസ്തമായിരിക്കയില്ല. മറ്റ് ചിലരുടെ ഉദ്ദേശംതന്നെ മതത്തിന്റെ നിഴലിൽകൂടി തങ്ങളുടെ ഭൗതികാദർശങ്ങൾ പ്രചരിപ്പിക്കൽ കൂടിയാണെന്ന് പറയേണ്ടിയിരിക്കുന്നു. ഇങ്ങനെയൊക്കെയാണ് ഇന്നത്തെ ഖത്വീബുമാരിൽ ഒരു വിഭാഗത്തിന്റെ നിലയെങ്കിൽ, മറ്റൊരു വിഭാഗക്കാർ ചെയ്യുന്നത് മുൻകാ

ലത്ത് ആരെങ്കിലും രചിച്ചുവെച്ച ഏടുകൾ നോക്കി വായിച്ചു തൃപ്തി അടയലാണ്. അത് അറബിയിൽ തന്നെ വേണമെന്ന് അവർക്ക് നിഷ്കർഷയുമുണ്ട്. സദസ്യരിൽ ആർക്കും, അല്ലെങ്കിൽ ബഹുഭൂരിഭാഗത്തിന് അറബി അറിയുകയില്ലതാനും. അത്രയുമല്ല, ആ ഏടുനോക്കി വായിക്കുന്നവന്- അവരുടെ ഭാഷയിൽ ഖത്വീബിന്- തന്നെയും ചിലപ്പോൾ ആ വായിക്കപ്പെടുന്നതിന്റെ അർത്ഥം അറിഞ്ഞിരിക്കയില്ല. ഇത് വാസ്തവത്തിൽ 'ഖുത്വുബഃ' (പ്രസംഗം) അല്ല. കേവലം 'ക്വിറാഅത്ത്' (വായന) മാത്രമാണ്.

ജുമുഅഃ ഖുത്വുബഃ അറബിയിൽതന്നെ ആയിരിക്കൽ നിർബന്ധമാണോ? അതല്ല, അതാതുനാട്ടിലെ ജനങ്ങൾക്കറിയാവുന്ന ഭാഷയിലായിരിക്കയാണോ വേണ്ടത്? ഇന്നത്തെ ഒരു തർക്കവിഷയമാണിത്. അല്പം തന്റേടമുള്ള ഒരു സത്യാന്വേഷിക്ക് ഇതിൽ സംശയത്തിനവകാശമില്ല. ഈ വിഷയകമായി ഇവിടെ കൂടുതൽ സംസാരിച്ചു ദീർഘിപ്പിക്കുവാൻ മുതിരുന്നില്ല. ഖുത്വുബഃയുടെ ലക്ഷ്യം സദസ്യരെ ഉപദേശിക്കലും, അവർക്ക് ബോധമുണ്ടാക്കലുമാണെങ്കിൽ- അതാണ് ലക്ഷ്യം എന്ന് തീർച്ചയുമാണ്- ഖുത്വുബഃ ജനങ്ങൾക്ക് ഗ്രഹിക്കാവുന്ന ഭാഷയിലായിരിക്കണമെന്നുള്ളതിൽ സംശയമില്ലല്ലോ. അറബിയിൽതന്നെ വേണമെന്നുള്ളതിന് പ്രസക്തമായ എന്തെങ്കിലും ഒരു തെളിവ് ഇല്ലതാനും. അതുകൊണ്ടാണ് മറ്റ് പലതിലുമെന്നപോലെ, ഖുത്വുബഃയിലെ 'ഹംദു- തശ്ഹുദ്- സ്വലാത്ത്' മുതലായ ഭാഗങ്ങൾ അറബിയിലായിരിക്കണമെന്നും, ഉപദേശത്തിന്റെ ഭാഗം അറബിയിലായിരിക്കേണ്ടതില്ലെന്നുംകർമശാസ്ത്രപണ്ഡിതൻമാർ (ഫുക്വഹാക്കൾ) പ്രസ്താവിക്കുന്നത്. പക്ഷേ, കക്ഷിപിടിച്ചു തർക്കത്തിന് മിനക്കെടുന്നവർക്കും, സത്യത്തിന് വഴങ്ങിയാൽ സ്വാർത്ഥങ്ങൾ നഷ്ടപ്പെടുമെന്ന് ഭയപ്പെടുന്നവർക്കും തെളിവും ന്യായവും സ്വീകാര്യമായിരിക്കയില്ലല്ലോ.

നബി തിരുമേനിﷺയുടെ സുന്നത്തിനെയാണ് പിൻപറ്റേണ്ടതെന്ന് ബോധ്യമുള്ള ഖത്വീബുമാർ വേണ്ടത് കഴിയുന്നത്ര ക്വുർആൻ വാക്യങ്ങൾ ജനങ്ങളെ ഓതിക്കേൾപ്പിച്ചു മനസ്സിലാക്കുകയും, അതിന്റെ വിവരണത്തിൽ കഴിയുന്നത്ര നബിﷺയുടെ ഹദീഥുകളും ഉൾക്കൊള്ളിക്കുകയുമാണ്. സ്വന്തംവക സമർത്ഥനങ്ങളെക്കാളും, സദസ്യരിൽ മിക്കവർക്കും ഗ്രഹിക്കാൻ കഴിയാത്ത സാഹിത്യപ്രയോഗങ്ങളെക്കാളും, കാമ്യവും ഉപയോഗപ്രദവും അതായിരിക്കും. നാമമാത്രം ഏതെങ്കിലും അരമുറി ക്വുർആൻ വാക്യം ഉദ്ധരിക്കുകയും, പിന്നീട് സ്വന്തം വൈഭവം പ്രകടിപ്പിക്കുകയും, തനിക്ക് താലപര്യമുള്ള ആദർശം പ്രചരിപ്പിക്കുവാൻ കിട്ടിയ അവസരം ഉപയോഗപ്പെടുത്തുകയും ചെയ്യുന്നവരെ ഖത്വീബുമാരായി ജനങ്ങൾ സ്വീകരിക്കരുതെന്നും, കുറെയൊക്കെ വിവരവും, ബോധവും, ഭക്തിയുമുള്ളവരെ മാത്രമേ തങ്ങളുടെ ഖത്തീബുമാരായി സ്വീകരിക്കാവൂ എന്നും എല്ലാ പള്ളിമഹല്ലു ഭാരവാഹികളും പൊതുജനങ്ങളും ഓർത്തിരിക്കേണ്ടതാണ്. ഇല്ലാത്തപക്ഷം, ഇസ്‌ലാമിനെതിരിൽ ഇന്ന് നടമാടിക്കൊണ്ടിരിക്കുന്ന വിവിധ സംരംഭങ്ങൾക്ക് -നാം അറിഞ്ഞോ അറിയാതെയോ- നൽകുന്ന ഒരു മുതൽകൂട്ടായി നമ്മുടെ ഖുത്വുബഃകൾ കലാശിച്ചേക്കുമെന്ന് ഓർക്കേണ്ടതാണ്.

ഖുത്വുബഃ മാതൃഭാഷയിൽ നടത്തപ്പെടുന്നത് ഇത്തരക്കാർക്ക് കൂടുതൽ സൗകര്യം ഉളവാക്കുന്നു. ഈ നിലക്ക് ഇവരുടെ മാതൃഭാഷയിലുള്ള പ്രസംഗങ്ങളെക്കാൾ ഉത്തമം ഇന്നത്തെ അറബിഖുത്വുബഃ വായനയാണെന്ന് പറയേണ്ടിയിരിക്കുന്നു. കാരണം, ഖുത്വുബഃയുടെ ലക്ഷ്യം സാധിക്കാത്ത ദോഷം അതിലുണ്ടെങ്കിലും അത് മൂലം ഇങ്ങനെയുള്ള ആപത്തുകൾ നേരിടാനില്ലല്ലോ.

(3) നബിﷺയുടെ ഖുത്വുബഃയും, നമസ്കാരവും മിതമായിരുന്നു. ഇതുംതന്നെ ഇന്ന് മിക്കവരും അവഗണിച്ചിരിക്കുകയാണ്. ഖുത്വുബഃ കൂടുതൽ നേരം നീട്ടിക്കൊണ്ട് പോകൽ പലരുടെയും പതിവാകുന്നു. സാരവത്തും, കാര്യമാത്രപ്രസക്തവുമായ സംസാരമായിരിക്കുക, ചുരുങ്ങിയ സമയംകൊണ്ടവസാനിപ്പിക്കുക, ഇതാണ് കരണീയമായതും തിരുമേനിയുടെ നടപടിയോട് യോജിച്ചതും. ശ്രോതാക്കളുടെ ശ്രദ്ധയും ക്ഷമയും സജീവമായിരിക്കുവാനും അതാണ് ഉപകരിക്കുക. നബിﷺയുടെ ഒരു തിരുവചനത്തിൽനിന്ന് ഇത് നല്ലപോലെ മനസ്സിലാക്കാം. അവിടുന്ന് പറഞ്ഞിരിക്കുന്നു: 'ഒരു മനുഷ്യന്റെ നമസ്കാരം ദീർഘിക്കലും, അവന്റെ പ്രസംഗം (ദീർഘിക്കാതെ) ചുരുങ്ങലും അവന്റെ വിജ്ഞാനത്തിന്റെ അടയാളമാകുന്നു.' (മു.) പക്ഷേ, നമസ്കാരം സംഘമായിട്ടാകുമ്പോൾ അത് കൂടുതൽ ദീർഘിപ്പിച്ചുകൂടാ എന്ന് ഹദീഥുകളിൽ തന്നെ പ്രസിദ്ധമായി അറിയപ്പെട്ടതാണ്. താരതമ്യേന നോക്കുകയാണെങ്കിൽ പ്രസംഗം കഴിവതും ചുരുങ്ങുകയും, നമസ്കാരം ദീർഘിക്കുകയുമാണ് വേണ്ടത് എന്ന് സാരം. ഇത് ജുമുഅഃയെ സംബന്ധിച്ച് മാത്രം പ്രസ്താവിച്ചതല്ല. പൊതുവിലുള്ള ഒരു വസ്തുതയത്രെ. പ്രസംഗം ചുരുക്കണമെന്ന് പറഞ്ഞതിലടങ്ങിയ തത്വം നബിﷺതന്നെ ചൂണ്ടിക്കാട്ടുന്നത് നോക്കുക: 'ആകയാൽ, നിങ്ങൾ നമസ്കാരം ദീർഘിപ്പിക്കുവിൻ, പ്രസംഗം ചുരുക്കുകയും ചെയ്യുവിൻ. നിശ്ചയമായും വിവരണത്തിൽ ഒരു വശ്യശക്തിയുണ്ട്.' ഇതാണ് ഇ ൗ ഹദീഥിന്റെ ബാക്കിഭാഗം. വിഷയം ശരിക്ക് അവതരിപ്പിക്കുവാൻ കഴിയാത്തതുകൊണ്ടാണ് പ്രസംഗം നീണ്ടുപോകുന്നതെന്ന് ഇതിൽ സൂചന കാണാം.

وذروا البيع (കച്ചവടം ഉപേക്ഷിക്കുകയും ചെയ്യുക.) എന്ന് പറഞ്ഞതിന്റെ താൽപര്യം ജുമുഅഃയിൽ പങ്കെടുക്കുന്നതിന് മുടക്കായിത്തീരുന്ന എല്ലാ ജോലികളും ബാങ്കുവിളി കേട്ടാൽ പിന്നീട് തുടരാതെ നിറുത്തിവെക്കണമെന്നാകുന്നു. എന്നല്ലാതെ, കച്ചവടക്കാർ മാത്രം തങ്ങളുടെ ജോലി നിറുത്തി പങ്കെടുത്താൽ മതി എന്ന് അതിന് അർത്ഥമില്ല. അടുത്ത വചനത്തിൽ നമസ്കാരം നിർവ്വഹിക്കപ്പെട്ടു കഴിഞ്ഞാൽ പിന്നെ കച്ചവടം നടത്തിക്കൊള്ളുവിൻ' എന്ന് പറയാതെ 'ഭൂമിയിൽ വ്യാപിച്ച് ഉപജീവനമാർഗം തേടിക്കൊള്ളുവിൻ' എന്ന് പറഞ്ഞതിൽനിന്നു തന്നെ ഇത് മനസ്സിലാക്കാം. കച്ചവടത്തെ പ്രത്യേകം എടുത്തുപറയുവാനുള്ള കാരണം പലതുമാവാം. സ്വഹാബികളിൽ പലരും കച്ചവടക്കാരായിരുന്നു. കച്ചവടങ്ങൾ മിക്കവാറും പട്ടണങ്ങളിലുമായിരിക്കും നടക്കുന്നത്. ജുമുഅഃ പോലെയുള്ള പൊതുസമ്മേളനങ്ങളിൽ പങ്കെടുക്കുവാൻ ഉദ്ദേശിക്കുന്ന ഉൾനാട്ടുകാർ തങ്ങളുടെ ജോലിത്തിരക്കുകൾ നേരത്തേതന്നെ നിറുത്തിവെച്ച് ഒരുങ്ങുന്നതും, അങ്ങാടി

യിൽ വസിക്കുന്നവരും കച്ചവടക്കാരും സമയം അടുക്കുമ്പോൾ മാത്രം ജോലിനിറുത്തിവെച്ച് പുറപ്പെടുന്നതും സാധാരണ പതിവാണല്ലോ. കൂടാതെ ചില വ്യാഖ്യാതക്കൾ സൂചിപ്പിച്ചതുപോലെ (*) വെള്ളിയാഴ്ച മദീനാപരിസരങ്ങളിൽ കൂടുതൽ കച്ചവടം നടക്കുന്ന ദിവസമായിരിക്കുവാനും കാരണമുണ്ട്. മദീനാപരിസരം യഹൂദപ്രദേശമായിരുന്നുവല്ലോ. അവർക്ക് ശനിയാഴ്ച ഒഴിവുദിവസമാണ്. ക്രിസ്ത്യാനികൾക്ക് ഞായറാഴ്ചയും ഒഴിവുദിവസമാണ്. ആ നിലക്ക് വെള്ളിയാഴ്ച അങ്ങാടി കൂടുതൽ സജീവമായിരിക്കുക സ്വാഭാവികമായിരിക്കും. ഈ രണ്ട് ദിവസത്തിനും മുമ്പിലായി വെള്ളിയാഴ്ച ദിവസം വാരാന്തപ്പെരുന്നാളായി ആചരിക്കുവാൻ അല്ലാഹു നിയമിച്ചത് ഈ സമുദായത്തിന് ലഭിച്ച ഒരു ഭാഗ്യമായി ഒരു ഹദീഥിൽ നബിﷺ ചൂണ്ടിക്കാട്ടിയതും സ്മരണീയവുമാകുന്നു. (**) ഏതായാലും ജുമുഅഃക്ക് ബാങ്കുവിളിച്ചാൽ കച്ചവടം നിറുത്തിവെക്കണമെന്ന് അല്ലാഹു കല്പിച്ചിരിക്കെ, ആ കല്പന അനുസരിക്കാതെ നടത്തപ്പെടുന്ന എല്ലാ കച്ചവടവും മുസ്ലിംകൾക്ക് ഹറാം (കുറ്റകരമായ നിഷിദ്ധം) ആണെന്നുള്ളതിൽ സംശയമില്ല. ഹറാമാണെന്ന് മാത്രമല്ല, ആ കൊള്ളക്കൊടുക്കലുകൾ മതദൃഷ്ട്യാ സാധുവാകുകയുമില്ല എന്ന്പോലും പല മഹാൻമാരും അഭിപ്രായപ്പെട്ടിരിക്കുന്നു. ഇതിന് ന്യായവും ഇല്ലാതില്ല.

തുടർന്നുകൊണ്ട് അല്ലാഹു പറയുന്നു: ذلكم خير لكم ان كنتم تعلمون (അത് നിങ്ങൾക്ക് ഗുണകരമാണ്- നിങ്ങൾക്കറിയാമെങ്കിൽ!) വളരെ അർത്ഥഗർഭമായ ഒരു വാക്യമാണിത്. അൽപ്പനേരം നിങ്ങളുടെ ലൗകിക കാര്യങ്ങളും ജോലിത്തിരക്കുകളും ഒന്ന് നിറുത്തിവെച്ചാലുണ്ടാകുന്ന നഷ്ടവും, ജുമുഅഃയിൽ പങ്കെടുത്താൽ ലഭിക്കുവാനിരിക്കുന്ന നേട്ടങ്ങളും തുലനം ചെയ്യുമ്പോൾ നിങ്ങൾക്ക് മനസ്സിലാക്കാം. ഇതാണ് നിങ്ങൾക്ക് ഉത്തമം- ഇതാണ് നിങ്ങൾക്ക് കൂടുതൽ ലാഭകരം- എന്ന് താൽപര്യം. ഖുത്വുബഃയിൽ നിന്ന് ലഭിക്കാവുന്ന അറിവുകൾ, സംഘമായി നമസ്കരിക്കുന്നതിലുള്ള നന്മകൾ, ഒരു നാട്ടിലെ സഹോദരങ്ങൾ ഒരിടത്ത് സമ്മേളിക്കുന്നതിൽ അടങ്ങിയ രഹസ്യങ്ങൾ, സർവ്വോപരി അല്ലാഹുവിന്റെ കൽപ്പന അനുസരിച്ചുകൊണ്ട് അൽപ്പനേരം ഐഹിക കാര്യങ്ങളിൽനിന്ന് സ്വസ്ഥമായി അല്ലാഹുവിന്റെ വീട്ടിൽ അവന്റെ സ്മരണയിലും അവനോടുള്ള പ്രാർത്ഥനയിലും കഴിഞ്ഞുകൂടൽ, ഇവ ഓരോന്നും സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം വളരെ വിലപിടിച്ച സമ്പാദ്യം തന്നെയാണ്.

ബാങ്കുവിളിയോടുകൂടി നിറുത്തിവെക്കുവാൻ കൽപിച്ചിരുന്ന ഏർപ്പാടുകളെല്ലാം ജുമുഅഃ നമസ്കാരം കഴിഞ്ഞാൽ എല്ലാവർക്കും പുറത്തിറങ്ങി പുനരാരംഭിക്കാമെന്നും, അങ്ങനെ അല്ലാഹു അവന്റെ അനുഗ്രഹത്താൽ ഓരോരുത്തർക്കും സൗകര്യപ്പെടുത്തിക്കൊടുത്തിട്ടുള്ള ഉപജീവനമാർഗങ്ങൾ സ്വീകരിക്കാമെന്നുമാണ് അടുത്ത (فإذا قضيت الصلاة الخ) വചനത്തിൽ അല്ലാഹു അറി

---

* كما في تفسير المدارك

** كما في البخاري ومسلم

യിക്കുന്നത്. നമസ്കാരം കഴിയുന്നതുവരെ എല്ലാ വ്യാപാരങ്ങളും നിറുത്തി വെക്കൽ നിർബന്ധമാണ് എന്ന അർത്ഥത്തിലുള്ള ഒരു കൽപനയല്ല ഇത്. ആദ്യത്തെ നിരോധാജ്ഞയുടെ സമയം നമസ്കാരത്തോടുകൂടി അവസാനിച്ചുവെന്ന അറിയിപ്പും, എനി അത് വീണ്ടും തുടർന്നുകൊള്ളുവാനുള്ള അനുവാദവും, അതോടൊപ്പം അല്ലാഹുവിന്റെ അനുഗ്രഹമാകുന്ന ആഹാരമാർഗം തേടിക്കൊള്ളുവാനുള്ള പ്രോത്സാഹനവുമാണ് അതിൽ അടങ്ങിയിരിക്കുന്നത്.

ഈ സന്ദർത്തിൽ ഒരുകാര്യംകൂടി ഇവിടെ ചൂണ്ടിക്കാട്ടുന്നത് അസ്ഥാനത്താവുകയില്ല. ജുമുഅഃയിലാകട്ടെ, മറ്റ് ജമാഅത്ത് നമസ്കാരങ്ങളിലാകട്ടെ, നമസ്കാരം കഴിഞ്ഞാൽ ചില പ്രത്യേക രൂപത്തിലുള്ള കൂട്ടപ്രാർത്ഥനകൾ കഴിഞ്ഞേ എഴുന്നേറ്റ് പോകാവൂ എന്നൊരു അലിഖിത നിയമം പലരും പലേടത്തും ആചരിച്ചുവരുന്നുണ്ടല്ലോ. നമസ്കാരം കഴിഞ്ഞാൽ ഭൂമിയിൽ വ്യാപിക്കാമെന്ന് അനുവദിച്ചുകൊണ്ടുള്ള അല്ലാഹുവിന്റെ കൽപനക്ക് എതിരാണിത്. നബി ﷺ യോ, സ്വഹാബികളോ, അവരെ പിൻതുടർന്നുവന്ന മുൻഗാമികളോ അങ്ങനെ ചെയ്തിരുന്നതുമില്ല. അതേസമയത്ത് നമസ്കാരാനന്തരം പല ദിക്റുകൾ ചൊല്ലുവാനും ദുആ ചെയ്യാനും നബി തിരുമേനി ﷺ ഊന്നിപ്പറയുകയും, പ്രവർത്തനത്തിൽ കാണിച്ചുതരുകയും ചെയ്തിട്ടുണ്ടുതാനും. പക്ഷേ, കൂട്ടായിരുന്നുകൊണ്ടോ, നിർബന്ധമെന്ന നിലക്കോ അല്ല അത്. ഐച്ഛികവും പുണ്യകരവും എന്ന നിലക്കുമാത്രം. മതസംബന്ധമായ മിക്ക അനുഷ്ഠാനകർമങ്ങളും പരിശോധിച്ചാൽ, ഇന്ന് നമ്മുടെ സമുദായത്തിന്റെ പൊതുനില അങ്ങേഅററം വ്യസനകരമാകുന്നു. ഒന്നുകിൽ, അതിൽ വെച്ചുകെട്ടിയും കൂട്ടിച്ചേർത്തും മതത്തിന്റെ അതിർത്തിക്കപ്പുറം കടന്ന ഒരു വിഭാഗത്തെ അല്ലെങ്കിൽ വെട്ടിച്ചുരുക്കിയും തള്ളിക്കളഞ്ഞും മതത്തിന്റെ അതിർത്തിയിൽ എത്തിച്ചേരാത്ത ഒരു വിഭാഗത്തെ, ഇങ്ങനെയാണധികവും കാൺമാൻ കഴിയുന്നത്. നമസ്കാരത്തിന് ശേഷമുള്ള ദിക്ർ, ദുആ മുതലായതും അതിൽ ഉൾപ്പെടുന്നു. ഒരു കൂട്ടർ നമസ്കാരത്തെപ്പോലെയോ നമസ്കാരത്തെക്കാളധികമോ പ്രാധാന്യം അതിന് നൽകുന്നു. മറ്റൊരു കൂട്ടരാകട്ടെ, അതെല്ലാം പഴഞ്ചനും പരിഹാസ്യവുമായി ഗണിക്കുകയും ചെയ്യുന്നു. അല്ലാഹു നമ്മെയെല്ലാം അവന്റെ ഋജുവായ പാതയിൽനിന്ന് ഇടത്തോട്ടും വലത്തോട്ടും തെറ്റാതെ നേർക്കുനേരെ ചരിക്കുവാൻ തൗഫീക് നൽകി അനുഗ്രഹിക്കട്ടെ. ആമീൻ.

ജുമുഅഃയെ സംബന്ധിച്ച കാര്യങ്ങൾ പ്രസ്താവിച്ചതിനുശേഷം, ജുമുഅഃ കർമങ്ങളിൽ മാത്രമല്ല, എല്ലാ അവസരത്തിലും അല്ലാഹുവിനെക്കുറിച്ചുള്ള ഓർമയും ബോധവും സത്യവിശ്വാസികൾക്കുണ്ടായിരിക്കണമെന്നും,ഇങ്ങനെയുള്ള കൽപനകളും ഉപദേശങ്ങളുമെല്ലാം നൽകുന്നത് അവരുടെ വിജയത്തിനും നന്മക്കും വേണ്ടിത്തന്നെയാണെന്നും ഉണർത്തിക്കൊ

ണ്ടാണ് അല്ലാഹു രണ്ടാമത്തെ വചനം അവസാനിപ്പിക്കുന്നത്. അല്ലാഹു പറയുന്നു: واذكرو الله كثيرا لعلكم تفلحون (നിങ്ങൾ അല്ലാഹുവിനെ ധാരാളം സ്മരിക്കുകയും ചെയ്യണം- നിങ്ങൾ വിജയിച്ചേക്കാം.)

അല്ലാഹുവിനെ ധാരാളം സ്മരിക്കുകയും, അങ്ങനെ വിജയം പ്രാപിക്കുകയും ചെയ്യുന്ന സജ്ജനങ്ങളിൽ നമ്മെയെല്ലാം അവൻ ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ. آمين

سورة المنافقون

# 63. സൂറത്തുൽ- മുനാഫികൂൻ

മദീനഃയിൽ അവതരിച്ചത് - വചനങ്ങൾ 11 - വിഭാഗം (റുകൂഉ്) 2

(കഴിഞ്ഞ സൂറത്തിന്റെ ആരംഭത്തിൽ ഈ സൂറത്തിനെപ്പററി പ്രസ്താവിച്ചത് ഓർമിക്കുക).

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

إِذَا جَآءَكَ ٱلْمُنَـٰفِقُونَ قَالُوا۟ نَشْهَدُ إِنَّكَ لَرَسُولُ ٱللَّهِ وَٱللَّهُ يَعْلَمُ إِنَّكَ لَرَسُولُهُۥ وَٱللَّهُ يَشْهَدُ إِنَّ ٱلْمُنَـٰفِقِينَ لَكَـٰذِبُونَ ﴿١﴾

**《1》 (നബിയേ) കപടവിശ്വാസികൾ നിന്റെ അടുക്കൽ വരുമ്പോൾ അവർ പറയും: 'താങ്കൾ അല്ലാഹുവിന്റെ റസൂൽ തന്നെയാണെന്ന് ഞങ്ങൾ സാക്ഷ്യപ്പെടുത്തുന്നു എന്ന്.'**

**അല്ലാഹുവിനറിയാം, നീ അവന്റെ റസൂൽ തന്നെ എന്ന്. നിശ്ചയമായും, കപടവിശ്വാസികൾ കളവുപറയുന്നവരാകുന്നുവെന്ന് അല്ലാഹു സാക്ഷ്യപ്പെടുത്തുകയും ചെയ്യുന്നു.**

ٱتَّخَذُوٓا۟ أَيْمَـٰنَهُمْ جُنَّةً فَصَدُّوا۟ عَن سَبِيلِ ٱللَّهِ ۚ إِنَّهُمْ سَآءَ مَا كَانُوا۟ يَعْمَلُونَ ﴿٢﴾

**《2》 തങ്ങളുടെ ശപഥങ്ങളെ അവർ ഒരു തടവ് (അഥവാ പരിച) ആക്കിയിരിക്കുന്നു; അങ്ങനെ, അല്ലാഹുവിന്റെ മാർഗത്തിൽനിന്നും അവർ (ജനങ്ങളെ) തടയുകയാണ്, നിശ്ചയമായും, അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത് എത്രയോ ദുഷിച്ചതത്രെ!**

ذَٰلِكَ بِأَنَّهُمْ ءَامَنُوا۟ ثُمَّ كَفَرُوا۟ فَطُبِعَ عَلَىٰ قُلُوبِهِمْ فَهُمْ لَا يَفْقَهُونَ ﴿٣﴾

**《3》 അത്, അവർ വിശ്വസിക്കുകയും, പിന്നീട് അവിശ്വസിക്കുകയും ചെയ്തതുകൊണ്ടാകുന്നു. അതിനാൽ അവരുടെ ഹൃദയങ്ങൾക്ക് മുദ്രവെക്കപ്പെട്ടിരിക്കുന്നു: ആകയാൽ, അവർ (കാര്യം) ഗ്രഹിക്കുന്നതല്ല.**

---

《1》 إِذَا جَآءَكَ നിന്റെ അടുക്കൽ വരുമ്പോൾ, വന്നാൽ ٱلْمُنَـٰفِقُونَ കപടവിശ്വാസികൾ قَالُوا۟ അവർ പറയും إِنَّكَ നിശ്ചയമായും നീ لَرَسُولُ ٱللَّهِ അല്ലാഹുവിന്റെ റസൂൽ തന്നെ وَٱللَّهُ يَعْلَمُ അല്ലാഹു അറിയുന്നു إِنَّكَ لَرَسُولُهُۥ നീ അവന്റെ റസൂൽ തന്നെ എന്ന് وَٱللَّهُ يَشْهَدُ അല്ലാഹു സാക്ഷ്യപ്പെടുത്തുക (സാക്ഷ്യം വഹിക്കുക)യും ചെയ്യുന്നു إِنَّ ٱلْمُنَـٰفِقِينَ നിശ്ചയമായും കപടവിശ്വാസികൾ لَكَـٰذِبُونَ കളവ് പറയുന്നവർ തന്നെ എന്ന് 《2》 ٱتَّخَذُوٓا۟ അവർ ആക്കിയിരിക്കുന്നു أَيْمَـٰنَهُمْ തങ്ങളുടെ ശപഥ (സത്യ)ങ്ങളെ جُنَّةً ഒരു തടവ്, മറവ്, പരിച فَصَدُّوا۟ അങ്ങനെ അവർ തടഞ്ഞു, തട്ടിക്കളഞ്ഞു عَن سَبِيلِ ٱللَّهِ അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് إِنَّهُمْ നിശ്ചയമായും അവർ سَآءَ എത്രയോ (വളരെ) ദുഷിച്ചതാണ് مَا كَانُوا۟ يَعْمَلُونَ അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത് 《3》 ذَٰلِكَ അത് بِأَنَّهُمْ ءَامَنُوا۟ അവർ വിശ്വസിച്ചത് നിമിത്തമാണ് ثُمَّ كَفَرُوا۟ പിന്നീട് അവർ അവിശ്വസിക്കയും ചെയ്തു فَطُبِعَ അതിനാൽ മുദ്രയടിക്കപ്പെട്ടു عَلَىٰ قُلُوبِهِمْ അവരുടെ ഹൃദയങ്ങൾക്ക് فَهُمْ എനി അവർ لَا يَفْقَهُونَ ഗ്രഹിക്കുകയില്ല

---

മുസ്‌ലിം വേഷമണിയുകയും, അതേസമയത്ത് ഉള്ളിൽ അവിശ്വാസം പുലർത്തിപ്പോരുകയും, ഇസ്‌ലാമിനെതിരിൽ ഗൂഢപ്രവർത്തനങ്ങൾ നടത്തിക്കൊണ്ടിരിക്കുകയും ചെയ്യുന്നവരാണല്ലോ കപടവിശ്വാസികൾ. നബിﷺയുടെ അടുക്കൽ വരുമ്പോൾ തങ്ങൾ സത്യവിശ്വാസികളാണെന്നും, നബിﷺയിൽ വിശ്വസിച്ചിട്ടുണ്ടെന്നും നടിക്കും. അത് സത്യം ചെയ്തു സാക്ഷ്യപ്പെടുത്തുകയും ചെയ്യും. പറയുന്ന കാര്യം യഥാർത്ഥത്തിൽ ശരിയാണെങ്കിലും, മനസ്സാക്ഷിക്കെതിരായി ചെയ്യുന്ന കള്ളസത്യമാണതെന്ന് വ്യക്തമാണ്. തങ്ങളുടെ മറ വെളിപ്പെടാതെയും, തങ്ങൾ ഇസ്‌ലാമിന്റെ ശത്രുക്കളായി ഗണിക്കപ്പെടാതെയും തങ്ങൾ ഇരിക്കുവാനുള്ള ഒരു തടവായിട്ടത്രെ അവരത് ചെയ്യുന്നത്. അവരുടെ ഉള്ളുകള്ളി അറിയാത്ത മുസ്‌ലിംകളെ വഞ്ചിച്ചുകളയുവാനും, അവരുടെ ചില കെണിവലകളിൽ അവർ അകപ്പെടുവാനും അത് കാരണമായിത്തീരുന്നു. 'അവർ അല്ലാഹുവിന്റെ മാർഗത്തിൽനിന്ന് തടയുകയാണ്', എന്ന് പറഞ്ഞത് ഇതുകൊണ്ടാണ്. ആദ്യം എല്ലാ മുസ്‌ലിംകളെയുംപോലെ അവരും സത്യവിശ്വാസം രേഖപ്പെടുത്തി പിന്നീട് അവിശ്വാസത്തിൽതന്നെ ഉറച്ചു നിൽക്കുകയും ചെയ്തു. ഇതിന്റെ ഫലമായി അവരുടെ ഹൃദയങ്ങൾ അങ്ങേഅറ്റം

ദുഷിക്കുകയും, മേലിൽ യാതൊരു നന്മയും സത്യവും പ്രവേശിക്കാത്തവിധം അവ ഭദ്രമായി അടച്ചുപൂട്ടി മുദ്ര വെക്കപ്പെടുകയും ചെയ്തിരിക്കുന്നു. അതുകൊണ്ട് ഇനി അവർ കാര്യം ഗ്രഹിക്കുമെന്ന് പ്രതീക്ഷിക്കാവതല്ല. ഇതാണ് അവരുടെ നില എന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു. അല്ലാഹുവിന് ഈ കപടവിശ്വാസികളോടുള്ള വെറുപ്പിന്റെ കാഠിന്യം അടുത്ത വചനത്തിൽ കാണുക:

وَإِذَا رَأَيْتَهُمْ تُعْجِبُكَ أَجْسَامُهُمْ ۖ وَإِن يَقُولُوا۟ تَسْمَعْ لِقَوْلِهِمْ ۖ كَأَنَّهُمْ خُشُبٌ مُّسَنَّدَةٌ ۖ يَحْسَبُونَ كُلَّ صَيْحَةٍ عَلَيْهِمْ ۚ هُمُ ٱلْعَدُوُّ فَٱحْذَرْهُمْ ۚ قَٰتَلَهُمُ ٱللَّهُ ۖ أَنَّىٰ يُؤْفَكُونَ ﴿٤﴾

**﴿4﴾ അവരെ നീ കണ്ടാൽ, അവരുടെ ശരീരങ്ങൾ നിന്നെ ആശ്ചര്യപ്പെടുത്തും; അവർ (വല്ലതും) പറയുന്നപക്ഷം അവരുടെ വാക്കിലേക്ക് നീ ചെവികൊടുത്തു പോകയും ചെയ്യും! ചാരിവെക്കപ്പെട്ട മരത്തിടകളെന്നോണമിരിക്കുന്നു, അവർ.**

**ഉച്ചത്തിലുള്ള എല്ലാ ശബ്ദങ്ങളും തങ്ങൾക്കെതിരായാണെന്ന് അവർ വിചാരിക്കും. അവരത്രെ ശത്രു; ആകയാൽ, അവരെ സൂക്ഷിച്ചുകൊള്ളുക. അല്ലാഹു അവരെ നശിപ്പിക്കട്ടെ [ശപിക്കട്ടെ]! എങ്ങനെയാണ് അവർ (സത്യംവിട്ടു) തെറ്റിക്കപ്പെടുന്നത്?!**

---

﴿4﴾ وَإِذَا رَأَيْتَهُمْ അവരെ നീ കണ്ടാൽ تُعْجِبُكَ നിന്നെ ആശ്ചര്യപ്പെടുത്തും أَجْسَامُهُمْ അവരുടെ ശരീരങ്ങൾ وَإِن يَقُولُوا۟ അവർ പറയുന്നു (സംസാരിക്കുന്നു) വെങ്കിലോ تَسْمَعْ നീ കേട്ടു (ചെവികൊടുത്തു) പോകും لِقَوْلِهِمْ അവരുടെ വാക്കിലേക്ക്, പറയുന്നതിലേക്ക് كَأَنَّهُمْ خُشُبٌ അവർ മരത്തടികളെ പോലെയുണ്ട് مُّسَنَّدَةٌ ചാരിവെക്കപ്പെട്ട يَحْسَبُونَ അവർ ഗണിക്കും, വിചാരിക്കും كُلَّ صَيْحَةٍ എല്ലാ അട്ടഹാസവും, ഉച്ചത്തിലുള്ള ശബ്ദവും عَلَيْهِمْ തങ്ങൾക്കെതിരാണെന്ന് هُمُ ٱلْعَدُوُّ അവരത്രെ ശത്രു فَٱحْذَرْهُمْ ആകയാൽ അവരെ സൂക്ഷിച്ചുകൊള്ളുക, അവരെപ്പറ്റി ജാഗ്രതയായിരിക്കുക قَٰتَلَهُمُ ٱللَّهُ അല്ലാഹു അവരോട് യുദ്ധം ചെയ്യട്ടെ, (അവരെ നശിപ്പിക്കട്ടെ- ശപിക്കട്ടെ) أَنَّىٰ എങ്ങനെയാണ്, എവിടെ നിന്നാണ് يُؤْفَكُونَ അവർ തെറ്റിക്കപ്പെടുന്നത്, (അസത്യത്തിലേക്ക് തിരിയുന്നത്)

---

അഴകും കൊഴുപ്പുമുള്ള ശരീരം, ചൊടിയും ചുണയുമുള്ള സംസാരം, കണ്ടാൽ ആശ്ചര്യം ജനിക്കും, കേട്ടാൽ ചെവിയോർത്തുപോകും. പക്ഷേ, മരത്തടികൾ ചാരിവെച്ചപോലെയാണ്, ഉപകാരമില്ല, ജീവസ്സില്ല. പൗരുഷമോ ധീരതയോ ഉണ്ടോ? അതുമില്ല. ഉച്ചത്തിലൊരു ശബ്ദംകേട്ടാൽ വിറളിയായി, തങ്ങൾക്കെതി

രിൽ എന്തോ ആപത്ത് വരുന്നുവെന്നാണ് ധാരണ. പക്ഷേ, കുസൃതിയിലും, വഞ്ച നയിലും മിടുക്കൻമാരാണ്. അതുകൊണ്ട് അവരെപ്പറ്റി സദാ ജാഗരൂകരായിരിക്ക ണമെന്ന് അല്ലാഹു നബിﷺയെയും, സത്യവിശ്വാസികളെയും ഉണർത്തുന്നു. അല്ലാഹുവിന് അവരോടുള്ള കഠിനമായ വെറുപ്പ് രേഖപ്പെടുത്തുകയും ചെയ്യു ന്നു. قاتل എന്ന വാക്കിന് 'യുദ്ധം ചെയ്തു'വെന്നാണ് ഭാഷാർത്ഥമെങ്കിലും ഇങ്ങ നെയുള്ള സന്ദർഭങ്ങളിൽ 'നശിപ്പിക്കട്ടെ, ശപിക്കട്ടെ' എന്ന അർത്ഥത്തിലാണ് അത് ഉപയോഗിക്കപ്പെടുന്നത്.

وَإِذَا قِيلَ لَهُمْ تَعَالَوْا۟ يَسْتَغْفِرْ لَكُمْ رَسُولُ ٱللَّهِ لَوَّوْا۟ رُءُوسَهُمْ وَرَأَيْتَهُمْ يَصُدُّونَ وَهُم مُّسْتَكْبِرُونَ ﴿٥﴾

**﴾5﴿ വരുവിൻ, 'അല്ലാഹുവിന്റെ റസൂൽ നിങ്ങൾക്ക് വേണ്ടി പാപമോ ചനം തേടിക്കൊള്ളും' എന്ന് അവ രോട് പറയപ്പെട്ടാൽ, അവർ തങ്ങ ളുടെ തലതിരിച്ചുകളയും. അഹം ഭാവം നടിക്കുന്നവരായുംകൊണ്ട് അവർ തട്ടിത്തിരിഞ്ഞുപോകുന്ന തായി നീ കാണുകയും ചെയ്യും.**

سَوَآءٌ عَلَيْهِمْ أَسْتَغْفَرْتَ لَهُمْ أَمْ لَمْ تَسْتَغْفِرْ لَهُمْ لَن يَغْفِرَ ٱللَّهُ لَهُمْ ۚ إِنَّ ٱللَّهَ لَا يَهْدِى ٱلْقَوْمَ ٱلْفَـٰسِقِينَ ﴿٦﴾

**﴾6﴿ അവർക്കുവേണ്ടി നീ പാപ മോചനം തേടിയോ, അവർക്കു വേണ്ടി നീ പാപമോചനം തേടിയി ല്ലയോ (രണ്ടും) അവരിൽ സമമാ കുന്നു; അല്ലാഹു അവർക്ക് പൊറു ത്തു കൊടുക്കുന്നതേയല്ല. നിശ്ചയ മായും തോന്നിയവാസികളായ ജന ങ്ങളെ അല്ലാഹു സൻമാർഗത്തിലാ ക്കുകയില്ല.**

---

**﴾5﴿** وَإِذَا قِيلَ لَهُمْ അവരോട് പറയപ്പെട്ടാൽ تَعَالَوْا۟ വരുവിൻ يَسْتَغْفِرْ لَكُمْ നിങ്ങൾക്ക് പാപമോചനം (പൊറുതി) തേടും رَسُولُ ٱللَّهِ അല്ലാഹുവിന്റെ റസൂൽ لَوَّوْا۟ അവർ തിരിക്കും, ആട്ടും رُءُوسَهُمْ അവരുടെ തലകളെ وَرَأَيْتَهُمْ നീ അവരെ (നിനക്കവരെ) കാണുകയും ചെയ്യും يَصُدُّونَ തട്ടിത്തിരിച്ചു (വിട്ടു) പോകുന്നതായി وَهُم അവർ ആയിക്കൊണ്ട് مُّسْتَكْبِرُونَ അഹംഭാവം (വലുപ്പം) നടിക്കുന്നവർ **﴾6﴿** سَوَآءٌ عَلَيْهِمْ അവ രിൽ സമമാണ് أَسْتَغْفَرْتَ لَهُمْ അവർക്ക് നീ പാപമോചനം തേടിയോ أَمْ لَمْ تَسْتَغْفِرْ അല്ലെങ്കിൽ നീ പാപമോചനം തേടിയില്ലയോ لَهُمْ അവർക്കുവേണ്ടി لَن يَغْفِرَ ٱللَّهُ

لَا يَهْدِى അല്ലാഹു പൊറുക്കുന്നതേയല്ല هُمْ അവർക്ക് إِنَّ ٱللَّهَ നിശ്ചയം അല്ലാഹു അവൻ സൻമാർഗത്തിലാക്കുകയില്ല ٱلْقَوْمَ ٱلْفَسِقِينَ തോന്നിയവാസികളായ (ദുർന്നടപ്പുകാരായ) ജനങ്ങളെ

---

തങ്ങളുടെ പാപം പൊറുത്ത് കിട്ടേണമെന്നോ, അതിനായി റസൂൽ ﷺ പ്രാർത്ഥിച്ചാൽ കൊള്ളാമെന്നോ ഒന്നും തന്നെ അവർക്ക് ആഗ്രഹമില്ല. അതെല്ലാം അവർക്ക് പുച്ഛവും പരിഹാസവുമാണ്. എനി, നബിﷺ അവർക്കുവേണ്ടി പാപ മോചനം തേടിയതുകൊണ്ട് വല്ല മെച്ചവും അവർക്ക് ലഭിക്കുവാനുണ്ടോ? അതുമില്ല. കാരണം, അവർ അത്രയും തോന്നിയവാസികളും ദുഷിച്ച ധിക്കാരികളുമാകുന്നു. അവരുടെ ധിക്കാരത്തിന്റെ ഉദാഹരണം ഇതാ:

هُمُ ٱلَّذِينَ يَقُولُونَ لَا تُنفِقُوا۟ عَلَىٰ مَنْ عِندَ رَسُولِ ٱللَّهِ حَتَّىٰ يَنفَضُّوا۟

**﴾7﴿ അവരത്രെ പറയുന്നവർ: 'അല്ലാഹുവിന്റെ റസൂലിന്റെ അടുക്കലുള്ളവർക്ക് നിങ്ങൾ (ഒന്നും) ചിലവുചെയ്യരുത്; അങ്ങനെ അവർ വേറിട്ട് പോയിക്കൊള്ളും' എന്ന്!**

وَلِلَّهِ خَزَآئِنُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ وَلَـٰكِنَّ ٱلْمُنَـٰفِقِينَ لَا يَفْقَهُونَ ﴿٧﴾

**ആകാശങ്ങളുടെയും, ഭൂമിയുടെയും ഖജനാക്കൾ [ഭണ്ഡാരങ്ങൾ] അല്ലാഹുവിനാണ് താനും. പക്ഷേ, കപടവിശ്വാസികൾ ഗ്രഹിക്കുന്നില്ല.**

يَقُولُونَ لَئِن رَّجَعْنَآ إِلَى ٱلْمَدِينَةِ لَيُخْرِجَنَّ ٱلْأَعَزُّ مِنْهَا ٱلْأَذَلَّ

**﴾8﴿ അവർ പറയുന്നു: 'നാം മദീനഃയിലേക്ക് മടങ്ങിച്ചെന്നാൽ കൂടുതൽ പ്രതാപമുള്ളവർ കൂടുതൽ നിന്ദ്യരുമായുള്ളവരെ അവിടെനിന്ന് പുറത്താക്കുക തന്നെ ചെയ്യും' എന്ന്!**

وَلِلَّهِ ٱلْعِزَّةُ وَلِرَسُولِهِۦ وَلِلْمُؤْمِنِينَ وَلَـٰكِنَّ ٱلْمُنَـٰفِقِينَ لَا يَعْلَمُونَ ﴿٨﴾

**പ്രതാപം, അല്ലാഹുവിനും, അവന്റെ റസൂലിനും, സത്യവിശ്വാസികൾക്കുമാണ് താനും. പക്ഷെ, കപടവിശ്വാസികൾ അറിയുന്നില്ല.**

﴾7﴿ هُم അവരത്രെ ٱلَّذِينَ يَقُولُونَ പറയുന്നവർ لَا تُنفِقُواْ നിങ്ങൾ ചിലവ് ചെയ്യരുത് عَلَىٰ مَنْ ചിലർക്ക്, യാതൊരുവരിൽ عِندَ رَسُولِ ٱللَّهِ അല്ലാഹുവിന്റെ റസൂലിന്റെ അടുക്കലുള്ള حَتَّىٰ يَنفَضُّواْ അങ്ങനെ അവർ വേറിട്ടുപോയിക്കൊള്ളും, പോകുവാൻവേണ്ടി, പോകുന്നതുവരെ وَلِلَّهِ അല്ലാഹുവിന്നാണുതാനും خَزَآئِنُ ഖജനാവുകൾ, ഭണ്ഡാരങ്ങൾ, നിക്ഷേപങ്ങൾ ٱلسَّمَٰوَٰتِ وَٱلْأَرْضِ ആകാശങ്ങളുടെയും ഭൂമിയുടെയും وَلَٰكِنَّ ٱلْمُنَٰفِقِينَ പക്ഷേ, കപടവിശ്വാസികൾ لَا يَفْقَهُونَ ഗ്രഹിക്കുന്നില്ല, ഗ്രഹിക്കയില്ല ﴾8﴿ يَقُولُونَ അവർ പറയുന്നു لَئِن رَّجَعْنَآ തീർച്ചയായും നാം (ഞങ്ങൾ) മടങ്ങിയാൽ إِلَى ٱلْمَدِينَةِ മദീനഃയിലേക്ക് لَيُخْرِجَنَّ പുറത്താക്കുകതന്നെ ചെയ്യും ٱلْأَعَزُّ കൂടുതൽ പ്രതാപശാലി مِنْهَا അതിൽ (അവിടെ) നിന്ന് ٱلْأَذَلَّ കൂടുതൽ നിന്ദ്യനായവനെ وَلِلَّهِ ٱلْعِزَّةُ പ്രതാപം അല്ലാഹുവിന്നാണുതാനും وَلِرَسُولِهِ അവന്റെ റസൂലിനും وَلِلْمُؤْمِنِينَ സത്യവിശ്വാസികൾക്കും وَلَٰكِنَّ ٱلْمُنَٰفِقِينَ പക്ഷേ കപടവിശ്വാസികൾ لَا يَعْلَمُونَ അറിയുന്നില്ല, അറിയുകയില്ല

---

കപടവിശ്വാസികളുടെ മനസ്സിൽ മുസ്‌ലിംകളോടുള്ള പകയും വിദ്വേഷവും എത്രത്തോളമുണ്ടെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം.'അല്ലാഹുവിന്റെ റസൂലാണെന്ന് പറയുന്ന ഇദ്ദേഹത്തിന്റെ ഒന്നിച്ച് കുറെ ആളുകളുണ്ടല്ലോ. നാം തീറ്റിപ്പോറ്റിയിട്ടാണ് അവർ ഇത്ര അന്തസ്സും പ്രതാപവുമുള്ളവരായിത്തീർന്നത്. എനി അവർക്കുവേണ്ടി നാമൊന്നും ചിലവഴിക്കരുത്. അങ്ങനെ അവരെല്ലാം വിട്ടൊഴിഞ്ഞുപോകട്ടെ.'എന്ന് അവർ തമ്മിൽ പറയുന്നു. മനുഷ്യരുടെ ആഹാരാദികാര്യങ്ങളെല്ലാം അവരുടെ കയ്യിലാണ് നിക്ഷേപിക്കപ്പെട്ടിരിക്കുന്നതെന്നാണ് അവരുടെ വാക്കുകേട്ടാൽ തോന്നുക. ആകാശഭൂമികളുടെ സകല ഭണ്ഡാരങ്ങളും അല്ലാഹുവിന്റെ കൈവശമാണെന്ന യാഥാർത്ഥ്യം ആ കപടവിശ്വാസികൾ ഗ്രഹിക്കാത്തതാണ് അതിന് കാരണം. അതുപോലെത്തന്നെ, നബിﷺയും സ്വഹാബികളും മദീനാവിട്ടുപോയ ചില യുദ്ധയാത്രകളിൽ അവർ പറഞ്ഞിരുന്നു; 'നാം നാട്ടിൽ മടങ്ങി എത്തട്ടെ, ഇവരുടെ അന്തസ്സും യോഗ്യതയും കാണിച്ചുകൊടുക്കാം, ആർക്കാണ് അന്തസ്സും പ്രതാപവുമുള്ളതെന്ന് മനസ്സിലാക്കിക്കൊടുക്കാം. നാം അവരെ അവിടെനിന്ന് നിശ്ചയമായും പുറത്താക്കും' എന്നൊക്കെ. പ്രതാപവും അന്തസ്സുമെല്ലാമുള്ളത് അല്ലാഹുവിനും, അവന്റെ കക്ഷിയായ റസൂലിനും സത്യവിശ്വാസികൾക്കുമാണ്. അത് ഇല്ലാതാക്കാനോ പിടിച്ചുപറ്റാനോ ഈ കപടൻമാർക്ക് സാധ്യമല്ല. ഈ വാസ്തവം അവർക്കറിഞ്ഞുകൂടാ. അതാണ് ഈ വീമ്പിളക്കലിന് കാരണം എന്നു സാരം. മുനാഫിഖുകൾ മേൽപറഞ്ഞ പ്രസ്താവനകളും, വീരവാദങ്ങളും പുറപ്പെടുവിച്ച സന്ദർഭങ്ങളെപ്പറ്റി ബുഖാരിയിലും മറ്റും പല രിവായത്തുകളും കാണാം. അതിലെല്ലാം പ്രധാന പങ്കുവഹിച്ചിരുന്നത് അവരുടെ തലവനായിരുന്ന അബ്ദുല്ലാഹിബ്നു ഉബയ്യു തന്നെയായിരുന്നു.

## വിഭാഗം- 2

കപടവിശ്വാസികളെപ്പറ്റി വളരെ ശക്തിയായ ഭാഷയിൽ ആക്ഷേപിച്ചുകൊണ്ട് അവരുടെ അന്തരംഗങ്ങൾ പലതും തുറന്ന് കാട്ടിയശേഷം, സത്യവിശ്വാസികൾ അവരെപ്പോലെ ആകാതിരിക്കുവാൻ സൂക്ഷിക്കേണ്ടത് എങ്ങനെയാണെന്ന് അല്ലാഹു അവരെ ഉൽബോധിപ്പിക്കുന്നു:-

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تُلْهِكُمْ أَمْوَٰلُكُمْ وَلَآ أَوْلَـٰدُكُمْ عَن ذِكْرِ ٱللَّهِ ۚ وَمَن يَفْعَلْ ذَٰلِكَ فَأُو۟لَـٰٓئِكَ هُمُ ٱلْخَـٰسِرُونَ ﴿٩﴾

**《9》 ഹേ, വിശ്വസിച്ചവരേ, നിങ്ങളുടെ സ്വത്തുക്കളാകട്ടെ നിങ്ങളുടെ മക്കളാകട്ടെ, അല്ലാഹുവിന്റെ സ്മരണയിൽനിന്ന് നിങ്ങളെ അശ്രദ്ധയിലാക്കാതിരിക്കട്ടെ. ആർ അങ്ങനെ ചെയ്യുന്നുവോ, എന്നാൽ അവർ തന്നെയാണ് നഷ്ടപ്പെട്ടവർ.**

وَأَنفِقُوا۟ مِن مَّا رَزَقْنَـٰكُم مِّن قَبْلِ أَن يَأْتِىَ أَحَدَكُمُ ٱلْمَوْتُ فَيَقُولَ رَبِّ لَوْلَآ أَخَّرْتَنِىٓ إِلَىٰٓ أَجَلٍ قَرِيبٍ فَأَصَّدَّقَ وَأَكُن مِّنَ ٱلصَّـٰلِحِينَ ﴿١٠﴾

**《10》 നിങ്ങൾക്ക് നാം നൽകിയിട്ടുള്ളതിൽ നിന്ന് നിങ്ങൾ ചിലവഴിക്കുകയും ചെയ്യുവിൻ, നിങ്ങളിൽ ഒരാൾക്ക് [ഓരോരുവനും] മരണം വന്നെത്തുകയും, എന്നിട്ട് അവൻ (ഇങ്ങനെ) പറഞ്ഞേക്കുകയും ചെയ്യുന്നതിനു മുമ്പ്: 'എന്റെ റബ്ബേ, അടുത്ത ഒരവധിവരേക്കും എന്നെ നീ (ഒഴിവാക്കി) പിന്തിച്ചുകൂടേ?-**

**എന്നാൽ ഞാൻ ദാനധർമം ചെയ്യുകയും, സദ്‌വൃത്തൻമാരുടെ കൂട്ടത്തിലായിത്തീരുകയും ചെയ്യുമായിരുന്നു!'**

وَلَن يُؤَخِّرَ ٱللَّهُ نَفْسًا إِذَا جَآءَ أَجَلُهَا ۚ وَٱللَّهُ خَبِيرٌۢ بِمَا تَعْمَلُونَ ﴿١١﴾

**《11》 ഒരു ദേഹത്തെയും (ആളെയും) അതിന്റെ അവധി വന്നാൽ അല്ലാഹു പിന്തിക്കുകയില്ലതന്നെ. നിങ്ങൾ പ്രവർത്തിക്കുന്നതിനെക്കുറിച്ച് അല്ലാഹു സൂക്ഷ്മമായി അറിയുന്നവനുമാണ്.**

﴿9﴾ يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ഹേ, വിശ്വസിച്ചവരേ لَا تُلْهِكُمْ നിങ്ങളെ അശ്രദ്ധയിലാക്കരുത്, മിനക്കെടുത്താതിരിക്കട്ടെ أَمْوَٰلُكُمْ നിങ്ങളുടെ സ്വത്തുക്കൾ وَلَآ أَوْلَٰدُكُمْ നിങ്ങളുടെ മക്കളും عَن ذِكْرِ ٱللَّهِ അല്ലാഹുവിന്റെ സ്മരണയിൽനിന്ന് وَمَن يَفْعَلْ ആരെങ്കിലും ചെയ്താൽ, ആർ ചെയ്തുവോ ذَٰلِكَ അത് (അപ്രകാരം) فَأُو۟لَٰٓئِكَ هُمُ എന്നാൽ അക്കൂട്ടർ തന്നെ ٱلْخَٰسِرُونَ നഷ്ടപ്പെട്ടവർ ﴿10﴾ وَأَنفِقُوا۟ നിങ്ങൾ ചിലവഴിക്കയും ചെയ്യുവിൻ مِن مَّا رَزَقْنَٰكُم നിങ്ങൾക്ക് നാം നൽകിയതിൽനിന്ന് مِّن قَبْلِ أَن يَأْتِىَ വരുന്നതിനുമുമ്പായി أَحَدَكُمُ നിങ്ങളിലൊരാൾക്ക് ٱلْمَوْتُ മരണം فَيَقُولَ അപ്പോളവൻ പറയും رَبِّ എന്റെ റബ്ബേ لَوْلَآ أَخَّرْتَنِىٓ എന്നെ നീ പിന്തിച്ചു (ഒഴിവാക്കി) തന്നുകൂടേ إِلَىٰٓ أَجَلٍ ഒരു അവധിവരെ قَرِيبٍ അടുത്തതായ فَأَصَّدَّقَ എന്നാൽ ഞാൻ ദാനധർമം ചെയ്യാം, ചെയ്യുമായിരുന്നു وَأَكُن ഞാൻ ആയിത്തീരുകയും مِّنَ ٱلصَّٰلِحِينَ സദ്‌വൃത്തൻമാരിൽപ്പെട്ടവൻ ﴿11﴾ وَلَن يُؤَخِّرَ ٱللَّهُ അല്ലാഹു പിന്തിക്കുന്നതല്ല തന്നെ نَفْسًا ഒരു ദേഹത്തെ (ആത്മാവിനെ- ആളെ)യും إِذَا جَآءَ വന്നാൽ أَجَلُهَا അതിന്റെ അവധി وَٱللَّهُ خَبِيرٌۢ അല്ലാഹു സൂക്ഷ്മമമായറിയുന്നവനാണ് بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി

---

ധനസംബന്ധമായ കാര്യങ്ങളിലും, സന്താനങ്ങളുടെ സുഖസൗകര്യാദികളിലും ബദ്ധശ്രദ്ധരായിക്കൊണ്ട് അല്ലാഹുവിനെക്കുറിച്ചുള്ള ഓർമയും ബോധവും നഷ്ടപ്പെടുവാൻ ഇടവരുത്തരുതെന്ന് അല്ലാഹു സത്യവിശ്വാസികളെ താക്കീത് ചെയ്യുന്നു. മനുഷ്യന്റെ നന്മക്കെന്നപോലെ, തിന്മക്കും കാരണമാകുന്ന രണ്ട് വസ്തുക്കളാണ് ധനവും മക്കളും. അടുത്ത അദ്ധ്യായത്തിൽ അല്ലാഹു പറയുന്നു: 'നിങ്ങളുടെ സ്വത്തുക്കളും നിങ്ങളുടെ മക്കളും ഒരു പരീക്ഷണം മാത്രമാണ്.'(إنما أموالكم وأولادكم فتنة – التغابن) ഈ പരീക്ഷണത്തിൽ വിജയം നേടിയവരത്രെ ഭാഗ്യവാൻമാർ. ഇതിൽ പരാജയപ്പെട്ടവരത്രെ നഷ്ടപ്പെട്ടവർ. വിജയം നേടുവാനുള്ള മാർഗമാണ് ധനം അല്ലാഹുവിന്റെ മാർഗത്തിൽ ചിലവഴിക്കൽ. ധനമാകട്ടെ, അല്ലാഹു തന്ന അനുഗ്രഹമാണ് താനും. മറ്റ് തുറകളിൽ ഏറെക്കുറെ നല്ല നിലക്കാരായ ആളുകൾപോലും മിക്കവാറും ദാനധർമാദികളിലും പൊതു നന്മകളിലും ധനം ചിലവാക്കാൻ മടിക്കുന്നവരായി കാണാം. സത്യവിശ്വാസികളായ ആളുകൾക്കും പിണയുന്ന ഒരു മഹാവിപത്താണിത്. അതുകൊണ്ടാണ് സത്യവിശ്വാസികളെ വിളിച്ച് ഇക്കാര്യം പ്രത്യേകം അല്ലാഹു ഉണർത്തുന്നത്. ജീവിതകാലത്ത് ധനം ചിലവാക്കുവാൻ മുമ്പോട്ട് വരാത്തവർ മരണവേളയിൽ ഖേദിക്കുമെന്നും, ആ ഖേദം കൊണ്ട് യാതൊരു ഫലവും ലഭിക്കുകയില്ലെന്നും അല്ലാഹു മുന്നറിയിപ്പ് നൽകുന്നു. സജ്ജനങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടേണമെന്ന് ആഗ്രഹിക്കാത്തവർ ദാനധർമാദികളിൽ പിന്നോക്കമായിരിക്കുവാൻ പറ്റുകയില്ലെന്ന്

ഇതിൽനിന്ന് നല്ലപോലെ മനസ്സിലാക്കാമല്ലോ.

ദാനധർമങ്ങളിൽവെച്ച് ഏറ്റവും ഉത്തമമായത് ഏതാണെന്ന് ചോദിക്കപ്പെട്ടപ്പോൾ നബി തിരുമേനിﷺ ഒരവസരത്തിൽ നൽകിയ മറുപടി ഓരോ സത്യവിശ്വാസിയും സദാ ഓർത്തിരിക്കേണ്ടതാണ്. ഇതാണ് ആ മറുപടി: 'നീ ദാരിദ്ര്യത്തെ പേടിച്ചും, ധനത്തിന് മോഹിച്ചുംകൊണ്ട് ആരോഗ്യവാനും പിശുക്കനുമായിരിക്കുമ്പോൾ ദാനധർമം ചെയ്യലാണ്. (ഇതാണ് ഏറ്റവും ഉത്തമമായത്) ജീവൻ തൊണ്ടക്കുഴിയിലെത്തുന്നതുവരേക്കും നീട്ടിവെക്കരുത്. ആ അവസരത്തിൽ നീ പറഞ്ഞേക്കും: 'ഇന്ന ആൾക്ക് ഇത്ര, ഇന്ന ആൾക്ക് ഇത്ര' എന്ന്. അപ്പോഴാകട്ടെ, അത് ഇന്ന ആൾക്ക് (അവകാശികൾക്ക്) ആയിക്കഴിയുകയും ചെയ്തിരിക്കും.' (ബു; മു.)

അവിശ്വാസികളും, സത്യനിഷേധികളും മരണസമയത്ത് ഖേദിച്ചു വിലപിക്കുകയും, തങ്ങളെ അൽപകാലത്തേക്കുകൂടി മടക്കിത്തന്നാൽ തങ്ങൾ മേലിൽ നന്നായിക്കൊള്ളാമെന്ന് അല്ലാഹുവിനോട് കേണപേക്ഷിക്കുകയും ചെയ്യുമെന്ന് സൂ: ഇബ്റാഹീം 44 ലും മറ്റും അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ, സത്യവിശ്വാസികളിൽതന്നെ, സൽക്കർമങ്ങൾ ചെയ്യുന്നതിൽ വീഴ്ചവരുത്തിയവരും തങ്ങളുടെ വീഴ്ചയെപ്പററി ഖേദിക്കുമെന്നും, ആ വീഴ്ച നികത്തുവാൻ അൽപംകൂടി അവസരം നൽകണേ എന്ന് അല്ലാഹുവിനോട് അപേക്ഷിക്കുമെന്നും ഈ വചനത്തിൽനിന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. നമ്മെയെല്ലാം അല്ലാഹു അവന്റെ സജ്ജനങ്ങളായ അടിയാൻമാരിൽ ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ, ആമീൻ. ومن الله التوفيق

اللهم لك الحمد ولك المنة والفضل

سورة التغابن

# 64. സൂറത്തുത്തഗാബുൻ

മദീനഃയിൽ അവതരിച്ചത് – വചനങ്ങൾ 18 – വിഭാഗം (റുകൂഉ്) 2

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

يُسَبِّحُ لِلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلۡأَرۡضِۖ لَهُ ٱلۡمُلۡكُ وَلَهُ ٱلۡحَمۡدُۖ وَهُوَ عَلَىٰ كُلِّ شَيۡءٖ قَدِيرٌ ﴿١﴾

**《1》 ആകാശങ്ങളിലുള്ളതും, ഭൂമിയിലുള്ളതും (എല്ലാം) അല്ലാഹുവിന് സ്തോത്രകീർത്തനം ചെയ്യുന്നു. അവന്നാണ് രാജാധിപത്യം; അവന്നാണ് സ്തുതിയും. അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവനുമാകുന്നു.**

---

《1》 يُسَبِّحُ لِلَّهِ അല്ലാഹുവിന് സ്തോത്രകീർത്തനം ചെയ്യുന്നു مَا فِي ٱلسَّمَٰوَٰتِ ആകാശങ്ങളിലുള്ളത് وَمَا فِي ٱلۡأَرۡضِ ഭൂമിയിലുള്ളതും لَهُ ٱلۡمُلۡكُ അവനാണ് രാജത്വം, ആധിപത്യം وَلَهُ ٱلۡحَمۡدُ അവനുതന്നെയാണ് സ്തുതിയും وَهُوَ അവൻ عَلَىٰ كُلِّ شَيۡءٖ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ്

---

'തസ്ബീഹി'ന്റെ (സ്തോത്രകീർത്തനത്തിന്റെ) വാക്യം കൊണ്ടാരംഭിക്കുന്ന സൂറത്തുകളി (المسبحات)ൽ അവസാനത്തേതാണിത്. 'തസ്ബീഹി'നെക്കുറിച്ച് നാം മുമ്പ് വിവരിച്ചിട്ടുണ്ടല്ലോ. എല്ലാ വസ്തുക്കളും എന്തുകൊണ്ട് അല്ലാഹുവിന് തസ്ബീഹ് ചെയ്യുന്നു, എന്തുകൊണ്ട് ചെയ്യണം? ഇതിനുള്ള കാരണവും ഈ വചനത്തിൽ തന്നെ സംക്ഷിപ്തമായി പ്രസ്താവിക്കപ്പെട്ടിരിക്കുന്നത് കാണാം. തുടർന്നുള്ള വചനങ്ങളിൽനിന്ന് കൂടുതൽ വിശദീകരണവും ലഭിക്കുന്നു.

هُوَ ٱلَّذِى خَلَقَكُمْ فَمِنكُمْ كَافِرٌ وَمِنكُم مُّؤْمِنٌ ۚ وَٱللَّهُ بِمَا تَعْمَلُونَ بَصِيرٌ ﴿٢﴾

﴿2﴾ അവനത്രെ, നിങ്ങളെ സൃഷ്ടിച്ചവൻ, എന്നിട്ട്, നിങ്ങളിൽ (ചിലർ) അവിശ്വാസിയുണ്ട്; നിങ്ങളിൽ (ചിലർ) സത്യവിശ്വാസിയും ഉണ്ട്. നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി അല്ലാഹു കണ്ടറിയുന്നവനുമാകുന്നു.

خَلَقَ ٱلسَّمَٰوَٰتِ وَٱلْأَرْضَ بِٱلْحَقِّ وَصَوَّرَكُمْ فَأَحْسَنَ صُوَرَكُمْ ۖ وَإِلَيْهِ ٱلْمَصِيرُ ﴿٣﴾

﴿3﴾ ആകാശങ്ങളെയും, ഭൂമിയെയും അവൻ മുറപ്രകാരം സൃഷ്ടിച്ചിരിക്കുന്നു. അവൻ നിങ്ങളെ രൂപപ്പെടുത്തുകയും അങ്ങനെ, നിങ്ങളുടെ രൂപങ്ങളെ നന്നാക്കിത്തീർക്കുകയും ചെയ്തിരിക്കുന്നു. അവങ്കലേക്കത്രെ, തിരിച്ചെത്തലും.

يَعْلَمُ مَا فِى ٱلسَّمَٰوَٰتِ وَٱلْأَرْضِ وَيَعْلَمُ مَا تُسِرُّونَ وَمَا تُعْلِنُونَ ۚ وَٱللَّهُ عَلِيمٌۢ بِذَاتِ ٱلصُّدُورِ ﴿٤﴾

﴿4﴾ ആകാശങ്ങളിലും ഭൂമിയിലുമുള്ളത് (മുഴുവനും) അവൻ അറിയുന്നു; നിങ്ങൾ രഹസ്യമാക്കുന്നതും, പരസ്യമാക്കുന്നതും അവൻ അറിയുന്നു.

അല്ലാഹു, നെഞ്ചുകളിൽ [ഹൃദയങ്ങളിൽ] ഉള്ളതിനെപ്പറ്റി അറിയുന്നവനുമാണ്.

---

﴿2﴾ هُوَ അവനത്രെ ٱلَّذِى خَلَقَكُمْ നിങ്ങളെ സൃഷ്ടിച്ചവൻ فَمِنكُمْ എന്നിട്ട് നിങ്ങളിൽനിന്ന് (ചിലർ), നിങ്ങളിലുണ്ട് كَافِرٌ അവിശ്വാസി وَمِنكُم നിങ്ങളിൽനിന്ന്, നിങ്ങളിലുണ്ട് مُّؤْمِنٌ സത്യവിശ്വാസി(യും) وَٱللَّهُ അല്ലാഹു بِمَا تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി بَصِيرٌ കണ്ടറിയുന്നവനാണ് ﴿3﴾ خَلَقَ ٱلسَّمَٰوَٰتِ ആകാശങ്ങളെ അവൻ സൃഷ്ടിച്ചിരിക്കുന്നു وَٱلْأَرْضَ ഭൂമിയെയും بِٱلْحَقِّ യഥാർത്ഥ (മുറ- ന്യായ-കാര്യ)പ്രകാരം وَصَوَّرَكُمْ നിങ്ങളെ രൂപപ്പെടുത്തുകയും ചെയ്തു فَأَحْسَنَ അങ്ങനെ അവൻ നന്നാക്കി صُوَرَكُمْ നിങ്ങളുടെ രൂപങ്ങളെ وَإِلَيْهِ അവങ്കലേക്കാണ് ٱلْمَصِيرُ തിരിച്ചെത്തൽ, ചെന്നുചേരൽ ﴿4﴾ يَعْلَمُ അവൻ അറിയുന്നു مَا فِى ٱلسَّمَٰوَٰتِ ആകാശങ്ങളിലുള്ളത് وَٱلْأَرْضِ ഭൂമിയിലും وَيَعْلَمُ അവൻ അറിയുകയും ചെയ്യുന്നു مَا تُسِرُّونَ നിങ്ങൾ രഹസ്യമാക്കുന്നത് وَمَا تُعْلِنُونَ നിങ്ങൾ പരസ്യമാക്കുന്നതും وَٱللَّهُ عَلِيمٌۢ

അല്ലാഹു അറിയുന്നവനുമാണ് بِذَاتِ ٱلصُّدُورِ നെഞ്ച് (ഹൃദയം)കളിലുള്ളതിനെ

---

മേൽ വിവരിച്ച യാഥാർത്ഥ്യങ്ങളെ അവഗണിച്ചുകൊണ്ട് അവിശ്വാസികളായി ത്തീർന്ന മുൻസമുദായങ്ങൾ അനുഭവിക്കേണ്ടിവന്ന അതേ ദുരന്തഫലങ്ങൾ നില വിലുള്ള ഈ ജനതക്കും ഒരു പാഠമായിരിക്കേണ്ടതുണ്ടെന്ന് അടുത്ത വചനം ചൂണ്ടിക്കാട്ടുന്നു.

أَلَمْ يَأْتِكُمْ نَبَؤُا۟ ٱلَّذِينَ كَفَرُوا۟ مِن قَبْلُ فَذَاقُوا۟ وَبَالَ أَمْرِهِمْ وَلَهُمْ عَذَابٌ أَلِيمٌ ۝٥

**《5》 മുമ്പ് അവിശ്വസിച്ചവരുടെ വൃത്താന്തം നിങ്ങൾക്ക് വന്നിട്ടില്ലേ?- എന്നിട്ട് തങ്ങളുടെ കാര്യത്തിന്റെ ദുരന്തഫലം അവർ ആസ്വദിച്ചു; അവർക്ക് വേദനയേറിയ ശിക്ഷയും ഉണ്ട്.**

ذَٰلِكَ بِأَنَّهُۥ كَانَت تَّأْتِيهِمْ رُسُلُهُم بِٱلْبَيِّنَٰتِ فَقَالُوٓا۟ أَبَشَرٌ يَهْدُونَنَا فَكَفَرُوا۟ وَتَوَلَّوا۟ ۚ وَّٱسْتَغْنَى ٱللَّهُ ۚ وَٱللَّهُ غَنِىٌّ حَمِيدٌ ۝٦

**《6》 അത് ഇതുകൊണ്ടാണ്: (അതായത്) അവരുടെ റസൂലുകൾ വ്യക്തമായ തെളിവുകളുമായി അവരുടെ അടുക്കൽ ചെന്നിരുന്നു; അപ്പോൾ അവർ പറഞ്ഞു: 'മനുഷ്യരോ നമുക്ക് മാർഗദർശനം നൽകുന്നു?'**

**അങ്ങനെ, അവർ അവിശ്വസിക്കുകയും, തിരിഞ്ഞുകളയുകയും ചെയ്തു; (അവരിൽ നിന്ന്) അല്ലാഹുവും ധന്യത കാണിച്ചു. [ഇതാണ് കാരണം]. അല്ലാഹു (പരാശ്രയം വേണ്ടാത്ത) ധന്യനും, സ്തുത്യർഹനുമാണ്.**

---

《5》 أَلَمْ يَأْتِكُمْ നിങ്ങൾക്ക് വന്നിട്ടില്ലേ نَبَؤُا۟ വൃത്താന്തം, വർത്തമാനം ٱلَّذِينَ كَفَرُوا۟ അവിശ്വസിച്ചവരുടെ مِن قَبْلُ മുമ്പ് فَذَاقُوا۟ എന്നിട്ടവർ ആസ്വദിച്ചു, രുചിച്ചുനോക്കി وَبَالَ കഠിനഫലം, കെടുതി, ദുരന്തം أَمْرِهِمْ അവരുടെ കാര്യ (വിഷയ)ത്തിന്റെ وَلَهُمْ عَذَابٌ അവർക്ക് ശിക്ഷയുമുണ്ട് أَلِيمٌ വേദനയേറിയ 《6》 ذَٰلِكَ അത് بِأَنَّهُۥ കാര്യം (ആണ്) എന്നതുകൊണ്ടാണ് كَانَت تَّأْتِيهِمْ അവർക്ക് വന്നു (ചെന്ന്) കൊണ്ടിരുന്നു رُسُلُهُم അവരുടെ റസൂലുകൾ بِٱلْبَيِّنَٰتِ വ്യക്തമായവ (തെളിവുകൾ) കൊണ്ട് فَقَالُوٓا۟ എന്നിട്ടവർ പറഞ്ഞു أَبَشَرٌ മനുഷ്യരോ يَهْدُونَنَا നമ്മെ സൻമാർഗത്തിലാക്കുന്നു فَكَفَرُوا۟ അങ്ങനെ അവർ അവിശ്വസിച്ചു وَتَوَلَّوا۟ അവർ തിരിഞ്ഞുകളയുകയും ചെയ്തു

وَّٱسۡتَغۡنَى ധന്യത (അനാശ്രയത) കാണിക്കുകയും ചെയ്തു, ഐശ്വര്യമായി ٱللهُ അല്ലാഹു وَٱللهُ അല്ലാഹുവാകട്ടെ غَنِيٌّ ധന്യനാണ് ഐശ്വര്യവാനാണ്, അനാശ്രയനാണ് حَمِيدٌ സ്തുത്യർഹനാണ്, സ്തുതിക്കപ്പെടുന്നവനാണ്

---

റസൂലുകൾ വേണ്ടത്ര തെളിവുകളുമായി ചെന്നിട്ടും അതൊന്നും വകവെക്കാതെ, നമ്മെ നേർമാർഗത്തിലാക്കുവാൻ വന്നിരിക്കുന്നത് നമ്മെപ്പോലുള്ള മനുഷ്യരാണോ എന്ന് പറഞ്ഞ് അതെല്ലാം അവർ നിരസിച്ചു. അല്ലാഹുവിന്റെ ആശ്രയവും സഹായവും തങ്ങൾക്കാവശ്യമില്ലാത്ത നിലപാടാണ് അവർ സ്വീകരിച്ചത്. അല്ലാഹുവാകട്ടെ, ആരുടെയും യാതൊരാശ്രയവും ആവശ്യമില്ലാത്ത ധന്യനുമാണ്. അവർ അവരുടെ പാട്ടിനുപോകട്ടെ എന്നുവെച്ച് അല്ലാഹു അവരെ പുറംതള്ളുകയും ചെയ്തു. ഇതാണവർക്ക് വമ്പിച്ച നാശങ്ങൾ പിണയുവാൻ കാരണമായത്.

زَعَمَ ٱلَّذِينَ كَفَرُوٓاْ أَن لَّن يُبۡعَثُواْۚ

**《7》 അവിശ്വസിച്ചവർ ജൽപിക്കുകയാണ്: അവർ (മരണാനന്തരം) എഴുന്നേൽപ്പിക്കപ്പെടുന്നതേയല്ല എന്ന്.**

قُلۡ بَلَىٰ وَرَبِّي لَتُبۡعَثُنَّ ثُمَّ لَتُنَبَّؤُنَّ بِمَا عَمِلۡتُمۡۚ وَذَٰلِكَ عَلَى ٱللَّهِ يَسِيرٞ ﴿٧﴾

**(നബിയേ) പറയുക: ഇല്ലാതേ! എന്റെ റബ്ബ് തന്നെയാണ (സത്യം) നിശ്ചയമായും, നിങ്ങൾ എഴുന്നേൽപിക്കപ്പെടും; പിന്നീട് നിങ്ങൾ പ്രവർത്തിച്ചതിനെപ്പറ്റി നിങ്ങൾക്ക് വൃത്താന്തമറിയിക്കപ്പെടും. അത് അല്ലാഹുവിന്റെമേൽ നിസ്സാരകാര്യമാകുന്നു.**

---

《7》 زَعَمَ ജല്പിച്ചു, വാദിച്ചു, പറഞ്ഞു ٱلَّذِينَ كَفَرُوٓاْ അവിശ്വസിച്ചവർ أَن لَّن يُبۡعَثُواْ അവർ എഴുന്നേൽപിക്ക (പുനരെഴുന്നേൽപിക്ക)പ്പെടുന്നതേയല്ല എന്ന് قُلۡ നീ പറയുക بَلَىٰ ഇല്ലാതേ, ഉണ്ട്, ഉവ്വ് وَرَبِّي എന്റെ റബ്ബ് തന്നെയാണ لَتُبۡعَثُنَّ നിശ്ചയമായും നിങ്ങൾ എഴുന്നേൽപിക്കപ്പെടും ثُمَّ لَتُنَبَّؤُنَّ പിന്നീട് നിങ്ങൾക്ക് വൃത്താന്തം അറിയിക്കപ്പെടും നിശ്ചയം بِمَا عَمِلۡتُمۡ നിങ്ങൾ പ്രവർത്തിച്ചതിനെപ്പറ്റി وَذَٰلِكَ അത് عَلَى ٱللَّهِ അല്ലാഹുവിന്റെമേൽ يَسِيرٞ നിസ്സാരമാണ്, എളുപ്പമുള്ളതാണ്

---

മരണാനന്തര ജീവിതത്തെ നിഷേധിക്കുന്നവരോട് ഇങ്ങനെ ശക്തിയായി ആണയിട്ട് ഉറപ്പിച്ച് മറുപടി പറയുവാൻ നബിﷺയോട് കൽപിക്കുന്ന മൂന്ന് തിരുവചനമുള്ളതിൽ മൂന്നാമത്തേതാണ് ഈ വചനം. ഒന്നാമത്തേത് സൂ: യൂനുസ് 53 ലും, രണ്ടാമത്തേത് സൂ: സബഉ് 3 ലും കാണാം. വിഷയത്തിന്റെ ഗൗരവത്തെയാണിത്

കുറിക്കുന്നത്. രണ്ടാമതൊരു ജീവിതം നല്‍കല്‍ ഒരു അസാധ്യകാര്യമായി നിങ്ങള്‍ക്ക് തോന്നുന്നുണ്ടെങ്കിലും അല്ലാഹുവിനെ സംബന്ധിച്ചിടത്തോളം അത് ഒട്ടുംതന്നെ പ്രയാസപ്പെട്ടതല്ല- വളരെ നിസ്സാരമാണ്- എന്ന് ഓര്‍മിപ്പിക്കുകയും ചെയ്യുന്നു:

فَـَٔامِنُوا۟ بِٱللَّهِ وَرَسُولِهِۦ وَٱلنُّورِ ٱلَّذِىٓ أَنزَلْنَا ۚ وَٱللَّهُ بِمَا تَعْمَلُونَ خَبِيرٌ ﴿٨﴾

**﴾8﴿ ആകയാല്‍, അല്ലാഹുവിലും, അവന്റെ റസൂലിലും. നാം അവതരിപ്പിച്ചിട്ടുള്ള പ്രകാശത്തിലും നിങ്ങള്‍ വിശ്വസിച്ചുകൊള്ളുക. അല്ലാഹു നിങ്ങള്‍ പ്രവര്‍ത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനാണ്.**

﴾8﴿ فَـَٔامِنُوا ആകയാല്‍ വിശ്വസിക്കുവിന്‍ بِٱللَّهِ അല്ലാഹുവില്‍ وَرَسُولِهِۦ അവന്റെ റസൂലിലും وَٱلنُّورِ പ്രകാശത്തിലും ٱلَّذِىٓ أَنزَلْنَا നാം ഇറക്കിയതായ وَٱللَّهُ അല്ലാഹു بِمَا تَعْمَلُونَ നിങ്ങള്‍ പ്രവര്‍ത്തിക്കുന്നതിനെപ്പറ്റി خَبِيرٌ സൂക്ഷ്മമായറിയുന്നവനാണ്

ക്വുര്‍ആനെ ഉദ്ദേശിച്ചാണ് ഇവിടെ പ്രകാശം (النور) എന്ന് പറഞ്ഞിരിക്കുന്നത്. അജ്ഞത, അസത്യം, ദുര്‍മാര്‍ഗം ആദിയായ ഇരുട്ടുകളില്‍നിന്ന് ജ്ഞാനത്തിലേക്കും, സത്യത്തിലേക്കും, സന്‍മാര്‍ഗത്തിലേക്കും വെളിച്ചം നല്‍കുന്ന പ്രകാശമാണല്ലോ അത്.

يَوْمَ يَجْمَعُكُمْ لِيَوْمِ ٱلْجَمْعِ ۖ ذَٰلِكَ يَوْمُ ٱلتَّغَابُنِ

**﴾9﴿ ഒരുമിച്ചുകൂട്ടുന്ന (ആ) ദിവസത്തേക്ക് നിങ്ങളെ അവന്‍ ഒരുമിച്ചുകൂട്ടുന്ന ദിവസം (ഓര്‍മിക്കുക); -അതത്രെ നഷ്ടം വെളിപ്പെടുത്തുന്ന ദിവസം!**

وَمَن يُؤْمِنۢ بِٱللَّهِ وَيَعْمَلْ صَـٰلِحًا يُكَفِّرْ عَنْهُ سَيِّـَٔاتِهِۦ وَيُدْخِلْهُ جَنَّـٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ خَـٰلِدِينَ فِيهَآ أَبَدًا

**ആര്‍ അല്ലാഹുവില്‍ വിശ്വസിക്കുകയും സല്‍ക്കര്‍മം പ്രവര്‍ത്തിക്കുകയും ചെയ്യുന്നുവോ അവന് അവന്റെ തിന്മകളെ അവന്‍ മറച്ച് (പൊറുത്തു) കൊടുക്കുന്നതാണ്; അടിഭാഗത്തുകൂടി അരുവികള്‍ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വര്‍ഗങ്ങളില്‍ അവനെ പ്രവേശിപ്പിക്കുകയും ചെയ്യും; അതില്‍ എന്നെന്നും സ്ഥിരവാസികളായ നിലയില്‍.**

ذَٰلِكَ ٱلْفَوْزُ ٱلْعَظِيمُ ﴿٩﴾

അതത്രെ മഹത്തായ ഭാഗ്യം!

وَٱلَّذِينَ كَفَرُوا۟ وَكَذَّبُوا۟ بِـَٔايَٰتِنَآ أُو۟لَٰٓئِكَ أَصْحَٰبُ ٱلنَّارِ خَٰلِدِينَ فِيهَا ۖ وَبِئْسَ ٱلْمَصِيرُ ﴿١٠﴾

《10》 അവിശ്വസിക്കുകയും നമ്മുടെ ആയത്തുകളെ [ലക്ഷ്യങ്ങളെ] വ്യാജമാക്കുകയും ചെയ്തവരാകട്ടെ, അക്കൂട്ടർ നരകത്തിന്റെ ആൾക്കാരാകുന്നു- അതിൽ സ്ഥിരവാസികളായ നിലയിൽ. (ആ) തിരിച്ചെത്തുന്ന സ്ഥാനം എത്രയോ ചീത്ത!

---

《9》 يَوْمَ يَجْمَعُكُمْ നിങ്ങളെ അവൻ ഒരുമിച്ചുകൂട്ടുന്ന ദിവസം لِيَوْمِ ٱلْجَمْعِ ഒരുമിച്ചുകൂട്ടുന്ന ദിവസത്തേക്ക് ذَٰلِكَ അത്, അതത്രെ يَوْمُ ٱلتَّغَابُنِ നഷ്ടം വെളിപ്പെടുത്തുന്ന (ലാഭ നഷ്ടം നോക്കുന്ന) ദിവസം وَمَن يُؤْمِنۢ بِٱللَّهِ ആർ അല്ലാഹുവിൽ വിശ്വസിക്കുന്നുവോ, وَيَعْمَلْ പ്രവർത്തിക്കുകയും صَٰلِحًا സൽക്കർമം, നല്ലത് يُكَفِّرْ عَنْهُ അവനിൽ നിന്ന് അവൻ മറച്ചു (മൂടി) കൊടുക്കും سَيِّـَٔاتِهِۦ അവന്റെ തിന്മകളെ وَيُدْخِلْهُ അവനെ പ്രവേശിപ്പിക്കുകയും ചെയ്യും جَنَّٰتٍ സ്വർഗങ്ങളിൽ تَجْرِى ഒഴുകുന്ന, നടക്കുന്ന مِن تَحْتِهَا അതിന്റെ അടിയിൽകൂടി ٱلْأَنْهَٰرُ അരുവി (നദി)കൾ خَٰلِدِينَ فِيهَآ അതിൽ സ്ഥിര (ശാശ്വത) വാസികളായ നിലക്ക് أَبَدًا എന്നെന്നും, എക്കാലവും ذَٰلِكَ ٱلْفَوْزُ അതത്രെ ഭാഗ്യം, അത് വിജയമത്രെ ٱلْعَظِيمُ മഹത്തായ, വമ്പിച്ച 《10》 وَٱلَّذِينَ كَفَرُوا۟ അവിശ്വസിച്ചവർ وَكَذَّبُوا۟ വ്യാജമാക്കുകയും ചെയ്ത بِـَٔايَٰتِنَآ നമ്മുടെ ആയത്തുകളെ أُو۟لَٰٓئِكَ അക്കൂട്ടർ أَصْحَٰبُ ٱلنَّارِ നരകക്കാരാണ് خَٰلِدِينَ فِيهَا അതിൽ സ്ഥിരവാസികളായ നിലയിൽ وَبِئْسَ എത്രയോ ചീത്ത, വളരെ മോശമാണ് ٱلْمَصِيرُ (ആ) തിരിച്ചെത്തുന്ന സ്ഥലം, മടക്കം

---

ഇഹത്തിൽവെച്ച് ജീവപര്യന്തം നടത്തിയ വ്യാപാരങ്ങളുടെയെല്ലാം കണക്ക് പരിശോധിച്ച് ആർക്കെല്ലാമാണ് നഷ്ടം പിണഞ്ഞിരിക്കുന്നത്, ആർക്കെല്ലാമാണ് ലാഭം കിട്ടിയിരിക്കുന്നത് എന്ന് തിട്ടപ്പെടുത്തുന്ന ദിവസം അന്നാണല്ലോ. അതുകൊണ്ടാണ് ആ ദിവസത്തിന് നഷ്ടം വെളിപ്പെടുത്തുന്ന -അഥവാ ലാഭനഷ്ടം കണക്ക് നോക്കുന്ന -ദിവസം (يوم التغابن) എന്ന് പറഞ്ഞത്. ആരാണ് ലാഭം നേടിയവരെന്നും എന്താണ് അവർക്ക് ലാഭം കിട്ടിയതെന്നും, ആരാണ് നഷ്ടക്കാരെന്നും, എന്താണവർക്ക് പിണഞ്ഞ നഷ്ടമെന്നും തുടർന്ന് പറഞ്ഞതിൽനിന്ന് തന്നെ അത് സ്പഷ്ടമാണ്.

## വിഭാഗം- 2

مَآ أَصَابَ مِن مُّصِيبَةٍ إِلَّا بِإِذْنِ ٱللَّهِ ۗ وَمَن يُؤْمِنۢ بِٱللَّهِ يَهْدِ قَلْبَهُۥ ۚ وَٱللَّهُ بِكُلِّ شَىْءٍ عَلِيمٌ ﴿١١﴾

《11》 യാതൊരു ബാധയും തന്നെ, അല്ലാഹുവിന്റെ അനുമതി പ്രകാരമല്ലാതെ ബാധിക്കുന്നതല്ല. ആർ അല്ലാഹുവിൽ വിശ്വസിക്കുന്നുവോ, അവന്റെ ഹൃദയത്തിന് അവൻ മാർഗദർശനം നൽകുന്നതാണ്. അല്ലാഹു എല്ലാ കാര്യത്തെക്കുറിച്ചും അറിയുന്നവനാകുന്നു.

وَأَطِيعُوا۟ ٱللَّهَ وَأَطِيعُوا۟ ٱلرَّسُولَ ۚ فَإِن تَوَلَّيْتُمْ فَإِنَّمَا عَلَىٰ رَسُولِنَا ٱلْبَلَـٰغُ ٱلْمُبِينُ ﴿١٢﴾

《12》 നിങ്ങൾ അല്ലാഹുവിനെ അനുസരിക്കുവിൻ; റസൂലിനെയും അനുസരിക്കുവിൻ. എനി, നിങ്ങൾ തിരിഞ്ഞുപോകുകയാണെങ്കിൽ (അറിഞ്ഞേക്കുക), -എന്നാൽ- നിശ്ചയമായും നമ്മുടെ റസൂലിന്റെ മേൽ സ്പഷ്ടമായ പ്രബോധനം മാത്രമാണ് (ബാധ്യത) ഉള്ളത്.

ٱللَّهُ لَآ إِلَـٰهَ إِلَّا هُوَ ۚ وَعَلَى ٱللَّهِ فَلْيَتَوَكَّلِ ٱلْمُؤْمِنُونَ ﴿١٣﴾

《13》 അല്ലാഹു, അവനല്ലാതെ ആരാധ്യനേയില്ല. അല്ലാഹുവിന്റെ മേൽ ഭരമേൽപിച്ചുകൊള്ളട്ടെ, സത്യവിശ്വാസികൾ.

---

《11》 مَآ أَصَابَ ബാധിക്കുക (എത്തുക)യില്ല مِن مُّصِيبَةٍ ഒരു ബാധയും, വിപത്തും إِلَّا بِإِذْنِ ٱللَّهِ അല്ലാഹുവിന്റെ അനുമതി പ്രകാരം (സമ്മതംകൊണ്ട്) അല്ലാതെ وَمَن يُؤْمِنۢ ആർ വിശ്വസിക്കുന്നുവോ بِٱللَّهِ അല്ലാഹുവിൽ يَهْدِ അവൻ നേർമാർഗം (മാർഗദർശനം) നൽകുന്നു قَلْبَهُۥ അവന്റെ ഹൃദയത്തിന് وَٱللَّهُ അല്ലാഹു بِكُلِّ شَىْءٍ എല്ലാകാര്യത്തെ (വസ്തുവെ)പ്പറ്റിയും عَلِيمٌ അറിയുന്നവനാണ് 《12》 وَأَطِيعُوا۟ ٱللَّهَ നിങ്ങൾ അല്ലാഹുവിനെ അനുസരിക്കയും ചെയ്യുവിൻ وَأَطِيعُوا۟ ٱلرَّسُولَ റസൂലിനെ അനുസരിക്കയും ചെയ്യുവിൻ فَإِن تَوَلَّيْتُمْ എന്നാൽ നിങ്ങൾ തിരിഞ്ഞുപോകുന്ന പക്ഷം فَإِنَّمَا عَلَىٰ رَسُولِنَا എന്നാൽ നമ്മുടെ റസൂലിന്റെമേൽ ഉള്ളത് ٱلْبَلَـٰغُ ٱلْمُبِينُ സ്പഷ്ടമായ പ്രബോധനം (എത്തിക്കൽ) മാത്രമാണ് 《13》 ٱللَّهُ അല്ലാഹു لَآ إِلَـٰهَ

ആരാധ്യനേ ഇല്ല, ദൈവമേ ഇല്ല إِلَّا هُوَ അവന്‍ അല്ലാതെ وَعَلَى ٱللَّهِ അല്ലാഹുവിന്റെ മേല്‍ فَلْيَتَوَكَّلِ ഭരമേല്‍പിച്ചുകൊള്ളട്ടെ ٱلْمُؤْمِنُونَ സത്യവിശ്വാസികള്‍

അല്ലാഹു ഉദ്ദേശിച്ചതും കണക്കാക്കിയതുമല്ലാതെ യാതൊരു കാര്യവും സംഭവിക്കുകയില്ല. ഇത് അല്ലാഹുവിലുള്ള വിശ്വാസത്തിന്റെ അടിസ്ഥാനപരമായ ഒരു വശമത്രെ. അല്ലാഹുവില്‍ ശരിക്കും വിശ്വസിക്കുന്നവരുടെ ഹൃദയങ്ങള്‍ക്ക് അവന്‍ സന്‍മാര്‍ഗം കാണിച്ചുകൊടുക്കുകയും, അതിലേക്ക് നയിക്കുകയും ചെയ്യും. അവന് ബാധിക്കുന്നതെല്ലാം- നന്മയാകട്ടെ, തിന്മയാകട്ടെ- അവന് ഗുണകരമായി കലാശിക്കുകയും ചെയ്യും. അതാണ് ഒരു തിരുവചനത്തില്‍ നബിﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നത്: 'സത്യവിശ്വാസികളുടെ കാര്യം ആശ്ചര്യമാണ്! അവന് അല്ലാഹു ഏതൊന്ന് വിധിച്ചാലും അതവന് ഗുണകരമാകാതിരിക്കുകയില്ല. വല്ല ബുദ്ധിമുട്ടും (കഷ്ടപ്പാടും) അവന് ബാധിച്ചാല്‍ അവന്‍ ക്ഷമിക്കും; അങ്ങനെ, അതവന് ഗുണമായിത്തീരും. വല്ല സന്തോഷവും അവനെ ബാധിച്ചാല്‍ അവന്‍ നന്ദിചെയ്യും; അങ്ങനെ അതും അവന് ഗുണമായിത്തീരും. ഇത് സത്യവിശ്വാസിക്കല്ലാതെ വേറെ ഒരാള്‍ക്കുമുണ്ടാവുകയില്ല.' (ബു; മു.)

അല്ലാഹുവിങ്കല്‍ നിന്ന് ഹിദായത്ത് (സന്‍മാര്‍ഗദര്‍ശനം) ലഭിക്കുവാനുള്ള ഒന്നാമത്തെ ഉപാധി വിശ്വാസം തന്നെ. വിശ്വാസത്തിന്റെ സാക്ഷാല്‍കരണം അല്ലാഹുവിനെയും, റസൂലിനെയും- അവരുടെ വിധിവിലക്കുകളെ- അനുസരിക്കല്‍കൊണ്ടുമാകുന്നു. ഇത് രണ്ടും സ്വീകരിക്കാന്‍ ഒരാള്‍ തയ്യാറില്ലെങ്കില്‍ അതിന്റെ ഉത്തരവാദിത്തം അവനുതന്നെ. റസൂലിന് അതില്‍ ബാധ്യതയൊന്നുമില്ല. അല്ലാഹുവിന്റെ ദൗത്യം ശരിക്കും പ്രബോധനം ചെയ്തു എത്തിച്ചുകൊടുക്കുക മാത്രമേ അദ്ദേഹത്തിന് ചുമതലയുള്ളൂ. അതദ്ദേഹം നിര്‍വ്വഹിച്ചിട്ടുമുണ്ട്. എന്നിട്ട് പിന്നെയും പിന്‍തിരിഞ്ഞു പോകുന്നവര്‍ അവരുടെ കാര്യങ്ങള്‍ ആരിലെങ്കിലും അര്‍പ്പിച്ചു കൊള്ളട്ടെ. തൗഹീദിന്റെ ആള്‍ക്കാരായ സത്യവിശ്വാസികള്‍ അവരുടെ കാര്യങ്ങളെല്ലാം അല്ലാഹുവില്‍ മാത്രം അര്‍പ്പിക്കേണ്ടതാണ്. അവന്‍ മതി അവര്‍ക്ക്.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ إِنَّ مِنْ أَزْوَٰجِكُمْ وَأَوْلَٰدِكُمْ عَدُوًّا لَّكُمْ فَٱحْذَرُوهُمْ ۚ وَإِن تَعْفُواْ وَتَصْفَحُواْ وَتَغْفِرُواْ فَإِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿١٤﴾

**《14》 ഹേ, വിശ്വസിച്ചവരേ, നിശ്ചയമായും നിങ്ങളുടെ ഇണകളിലും നിങ്ങളുടെ മക്കളിലും തന്നെ നിങ്ങള്‍ക്ക് (ഒരുതരം) ശത്രുക്കളുണ്ട്; അതിനാല്‍ നിങ്ങള്‍ അവരെ കാത്തു (സൂക്ഷിച്ചു) കൊള്ളുവിന്‍.**

**നിങ്ങള്‍ മാപ്പുനല്‍കുകയും, വിട്ടുകൊടുക്കുകയും, പൊറുത്തുകൊടുക്കുകയും ചെയ്യുന്നുവെങ്കിലോ, നിശ്ചയമായും, അല്ലാഹു വളരെ പൊറുക്കുന്നവനാണ്, കരുണാനിധിയാണ്.**

إِنَّمَآ أَمۡوَٰلُكُمۡ وَأَوۡلَٰدُكُمۡ فِتۡنَةٞۚ وَٱللَّهُ عِندَهُۥٓ أَجۡرٌ عَظِيمٞ ﴿١٥﴾

**《15》 നിശ്ചയമായും നിങ്ങളുടെ സ്വത്തുക്കളും, നിങ്ങളുടെ മക്കളും ഒരു പരീക്ഷണം മാത്രമാണ്. അല്ലാഹുവാകട്ടെ, അവന്റെ പക്കൽ വമ്പിച്ച പ്രതിഫലമുണ്ട്താനും.**

---

《14》 يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ ഹേ, വിശ്വസിച്ചവരേ إِنَّ مِنۡ أَزۡوَٰجِكُمۡ നിശ്ചയമായും നിങ്ങളുടെ ഇണകളിലുണ്ട്, ഭാര്യമാരുടെ കൂട്ടത്തിലുണ്ട് وَأَوۡلَٰدِكُمۡ നിങ്ങളുടെ മക്കളിലും عَدُوّٗا ഒരു (തരം) ശത്രു, ചില ശത്രുക്കൾ لَّكُمۡ നിങ്ങൾക്ക് فَٱحۡذَرُوهُمۡ അതുകൊണ്ട് അവരെ നിങ്ങൾ സൂക്ഷിക്കുവിൻ, ജാഗ്രത വെക്കുക وَإِن تَعۡفُواْ നിങ്ങൾ മാപ്പ് നൽകുന്ന പക്ഷം وَتَصۡفَحُواْ നിങ്ങൾ വിട്ടുകൊടുക്കുകയും وَتَغۡفِرُواْ നിങ്ങൾ പൊറുത്തു കൊടുക്കുകയും فَإِنَّ ٱللَّهَ എന്നാൽ അല്ലാഹു غَفُورٞ വളരെ പൊറുക്കുന്നവനാണ് رَّحِيمٌ കരുണാനിധിയാണ് 《15》 إِنَّمَآ أَمۡوَٰلُكُمۡ നിശ്ചയമായും നിങ്ങളുടെ സ്വത്തുക്കൾ وَأَوۡلَٰدُكُمۡ നിങ്ങളുടെ മക്കളും فِتۡنَةٞ ഒരു പരീക്ഷണം (തന്നെ, മാത്രമാണ്) وَٱللَّهُ അല്ലാഹുവാകട്ടെ عِندَهُۥٓ അവന്റെ പക്കലുണ്ട് أَجۡرٌ عَظِيمٞ വമ്പിച്ചപ്രതിഫലം, കൂലി

---

നിത്യേന നാമെല്ലാവരും ശ്രദ്ധിക്കേണ്ട ചില യാഥാർത്ഥ്യങ്ങളാണ് അല്ലാഹു ഈ വചനങ്ങളിൽ ഉണർത്തുന്നത്. മനുഷ്യൻ അവന്റെ ഐഹികജീവിതത്തിൽ അനുഭവിക്കേണ്ടിവരുന്ന കഷ്ടങ്ങളുടെ സിംഹഭാഗവും തന്റെ ഭാര്യാമക്കളുടെ നിർബന്ധത്തിനും ശാഠ്യത്തിനും വഴങ്ങി, അല്ലെങ്കിൽ അവരോടുള്ള വാത്സല്യം നിമിത്തം, അല്ലെങ്കിൽ അവരുടെ ഏതെങ്കിലും കൊള്ളരുതായ്മമൂലം അവൻ പല അപകടത്തിലും, വേണ്ടാവൃത്തിയിലും ചെന്നുചാടും. അപമാനം സഹിക്കേണ്ടി വരുന്നു, അക്രമത്തിനും വഞ്ചനക്കും ഒരുമ്പെടുന്നു, കുടുംബങ്ങളോടും മിത്രങ്ങളോടും പിണങ്ങേണ്ടിവരുന്നു, ദാനധർമങ്ങൾ മുടങ്ങേണ്ടിവരുന്നു, ദുർവ്യയം ചെയ്യുന്നു, കടം പേറുന്നു, വാഗ്ദത്തം ലംഘിക്കുന്നു, മതപരവും സദാചാരപരവുമായ നിർബന്ധകടമകൾ ഉപേക്ഷിക്കുന്നു, അങ്ങനെ പലതും. ചുരുക്കത്തിൽ ഐഹികവും പാരത്രികവുമായ തുറകളിൽ അവർ നിമിത്തം അവന് നേരിട്ടേക്കാവുന്ന ദോഷങ്ങൾ നിരവധിയാണ്. അതുകൊണ്ട് ഭാര്യാമക്കൾ നിമിത്തം ഇങ്ങനെയുള്ള ദുരവസ്ഥയിൽ പതിക്കുവാൻ കാരണമാകുന്നതിനെക്കുറിച്ച് എപ്പോഴും വളരെ ജാഗ്രതയും സൂക്ഷ്മതയും കൈകൊള്ളണമെന്ന് അല്ലാഹു സത്യവിശ്വാസികളെ താക്കീത് ചെയ്യുന്നു.

അതേ സമയത്ത് മറ്റൊരു വശവും നോക്കേണ്ടതായുണ്ട്. ഒരാളുടെ ഭാര്യാമക്കൾ സ്വാഭാവികമായും അയാളുടെ അത്രതന്നെ പാകത പ്രാപിച്ചവരായിരിക്കയില്ലല്ലോ. അവരെ നന്നാക്കിത്തീർക്കേണ്ടുന്ന ചുമതലയും അവനുണ്ട്. ആകയാൽ, അവരിൽനിന്നുണ്ടാകുന്ന തെറ്റുകുറ്റങ്ങൾക്കെല്ലാം അവർക്കെതിരെ നടപടിയെ

ടുക്കുവാൻ മുതിരുന്നതും ശരിയല്ല. ചില സന്ദർഭങ്ങളിൽ അത് ആവശ്യവും സ്വീകാര്യവുമായിരിക്കാമെന്ന് മാത്രം. കഴിയുന്നതും ക്ഷമിക്കുക, മാപ്പും വിട്ടുവീഴ്ചയും കൈകൊള്ളുക, ഇതാണ് കരണീയമായിട്ടുള്ളത്. ഇതിന് പ്രോത്സാഹനം നൽകുക മാത്രമല്ല അല്ലാഹു ചെയ്തിരിക്കുന്നത്. അത് നിമിത്തം അല്ലാഹുവിന്റെ പക്കൽനിന്നുള്ള പൊറുതിയും കാരുണ്യവും ലഭിക്കുമെന്ന് ചൂണ്ടിക്കാട്ടുകയും ചെയ്തിരിക്കുന്നു. (14 -ാം വചനത്തിന്റെ അവസാനഭാഗം നോക്കുക.) അപ്പോൾ നല്ലതും ചീത്തയും നോക്കാതെ, ന്യായാന്യായവ്യത്യാസം കൂടാതെ, ഹലാലും ഹറാമും (പാടുള്ളതും പാടില്ലാത്തതും) ആലോചിക്കാതെ കണ്ടമാനം ഭാര്യാമക്കളുടെ ഇഷ്ടത്തെ ലക്ഷ്യമാക്കി പ്രവർത്തിക്കുന്നവർക്കും, നേരെമറിച്ച് വേണ്ടതിനും വേണ്ടാത്തതിനുമെല്ലാം സ്വന്തം ഭാര്യയെയും മക്കളെയും ശാസിച്ചും മർദ്ദിച്ചും വരുന്നവർക്കും ഈ വചനത്തിൽ താക്കീതുണ്ടെന്നുകാണാം.

'നിങ്ങളുടെ സ്വത്തുക്കളും മക്കളും ഒരു പരീക്ഷണം മാത്രമാണ്' (إنما أموالكم وأولادكم فتنة) എന്ന വാക്യവും വളരെ ശ്രദ്ധാർഹമായ ഒരു തത്വമാണ് ഉൾക്കൊള്ളുന്നത്. അതെ, ഐഹികവും പാരത്രികവുമായ നന്മകൾക്ക് കാരണമായിത്തീരുന്നതുപോലെത്തന്നെ ഐഹികവും പാരത്രികവുമായ തിന്മകൾക്കും അത് രണ്ടും കാരണമായേക്കാം. അതുകൊണ്ട് സ്വത്തും മക്കളും ഉള്ളവരെല്ലാം ഭാഗ്യവാൻമാരെന്നോ അല്ലെന്നോ കണക്കാക്കുവാൻ വയ്യ. അല്ലാഹുവിങ്കൽ നിന്നുള്ള പ്രതിഫലത്തെ ഉന്നംവെച്ചും, അതിന് പ്രാധാന്യം കൽപ്പിച്ചുകൊണ്ടും അവയെ ഉപയോഗപ്പെടുത്തുന്നവർ പരീക്ഷണത്തിൽ വിജയികളും ഭാഗ്യവാൻമാരുമാകുന്നു. അല്ലാത്തവർ പരാജിതരും നിർഭാഗ്യവാൻമാരുംതന്നെ. പലപ്പോഴും ഐഹികനന്മയും, പാരത്രികനന്മയും തമ്മിൽ വൈരുദ്ധ്യവുമായിരിക്കും ഉണ്ടായിരിക്കുക. അങ്ങനെ വരുമ്പോൾ, മുൻഗണന നൽകേണ്ടത് ഏതിനാണ് എന്നും അല്ലാഹു അതോടൊപ്പം ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഈ പരീക്ഷണം വിജയകരമായി കലാശിക്കേണമെങ്കിൽ, സ്വത്തുമൂലവും മക്കൾമൂലവും ലഭിച്ചേക്കുന്ന എല്ലാ ഐഹിക താൽപര്യങ്ങളെയും വർജ്ജിക്കണമെന്നുണ്ടോ? അതില്ല. ولا تنس نصيبك من الدنيا–القصص (ഇഹത്തിൽ നിന്നുള്ള നിന്റെ പങ്ക് വിസ്മരിക്കുകയും വേണ്ടാ) എന്നാൽ, പരീക്ഷണത്തിൽ വിജയിക്കുന്നവർ ആരായിരിക്കുമെന്ന് അടുത്ത വചനത്തിൽനിന്ന് മനസ്സിലാക്കാം.

فَٱتَّقُواْ ٱللَّهَ مَا ٱسْتَطَعْتُمْ وَٱسْمَعُواْ وَأَطِيعُواْ وَأَنفِقُواْ خَيْرًا لِّأَنفُسِكُمْ

**﴾16﴿ അതുകൊണ്ട് നിങ്ങൾക്ക് സാധ്യമായപ്രകാരം നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ; കേൾക്കുകയും, അനുസരിക്കുകയും ചെയ്യുവിൻ; നിങ്ങൾക്ക് സ്വന്തം തന്നെ ഗുണകരമായ നിലക്ക് (ധനം) ചിലവഴിക്കുകയും ചെയ്യുവിൻ.**

وَمَن يُوقَ شُحَّ نَفْسِهِۦ فَأُوْلَٰٓئِكَ هُمُ ٱلْمُفْلِحُونَ ﴿١٦﴾

**യാതൊരുവൻ അവന്റെ മനസ്സിന്റെ പിശുക്കിൽ (അഥവാ ആർത്തിയിൽ) നിന്ന് കാത്തുരക്ഷിക്കപ്പെടുന്നുവോ, അങ്ങനെയുള്ളവർതന്നെയാണ് വിജയികൾ.**

﴾16﴿ فَٱتَّقُواْ ٱللَّهَ അതുകൊണ്ട് നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ مَا ٱسْتَطَعْتُمْ നിങ്ങൾക്ക് സാധ്യമായത്, കഴിയുന്നത്ര وَٱسْمَعُواْ കേൾക്കുകയും ചെയ്യുവിൻ وَأَطِيعُواْ അനുസരിക്കുകയും ചെയ്യുവിൻ وَأَنفِقُواْ ചിലവ് ചെയ്യുകയും ചെയ്യുവിൻ خَيْرًا ഗുണമായിട്ട്, ഗുണമായ നിലക്ക് لِّأَنفُسِكُمْ നിങ്ങൾക്ക് തന്നെ, നിങ്ങളുടെ ദേഹങ്ങൾ (ആത്മാക്കൾ)ക്കുവേണ്ടി وَمَن يُوقَ ആർ കാക്ക (രക്ഷിക്ക)പ്പെടുന്നുവോ شُحَّ نَفْسِهِۦ തന്റെ മനസ്സിന്റെ (സ്വദേഹത്തിന്റെ) പിശുക്ക്, ആർത്തിയിൽനിന്ന് فَأُوْلَٰٓئِكَ هُمُ എന്നാൽ അക്കൂട്ടർ തന്നെ ٱلْمُفْلِحُون വിജയികൾ

---

ധനം മുഖേനയും മക്കൾ മുഖേനയുമുള്ള പരീക്ഷണങ്ങളിൽ വിജയം നേടുവാനുള്ള മാർഗങ്ങൾ ഇവയാണ്:

(1) എല്ലാ വിഷയത്തിലും അവനവന് കഴിയുന്നത്ര അല്ലാഹുവിനെ സൂക്ഷിക്കുക. അഥവാ അവന്റെ വിധിവിലക്കുകളെ അതിലംഘിക്കാതെയും, അവന്റെ ശിക്ഷയെ സൂക്ഷിച്ചും കൊണ്ടിരിക്കുക.

(2) ഓരോ വിഷയത്തിലും അല്ലാഹുവും അവന്റെ റസൂലും കൽപ്പിക്കുന്ന കൽപ്പനകളും, നിർദ്ദേശിക്കുന്ന നിർദ്ദേശങ്ങളും കേട്ടു മനസ്സിലാക്കുകയും സ്വീകരിക്കുകയും ചെയ്യുക.

(3) അതനുസരിച്ച് പ്രവർത്തിക്കുക.

(4) അവനവന് യഥാർത്ഥത്തിൽ ഗുണകരമായി കലാശിക്കുന്ന വിഷയങ്ങളിൽ പരമാവധി ചിലവ് ചെയ്യുക.

ഈ നാല് കാര്യങ്ങളും വേണ്ടതുപോലെ ഗൗനിക്കുന്നവർക്ക് തങ്ങളുടെ മക്കളും സ്വത്തുക്കളുമെല്ലാം വമ്പിച്ച അനുഗ്രഹമായിരിക്കും. ഇല്ലെങ്കിലോ? ശാപവും! എന്നാൽ, ഇക്കാര്യങ്ങൾ ഗൗനിക്കപ്പെടുന്നതിന് ഏറ്റവും വലിയ വിഘ്നമായിത്തീരുന്നത് മനസ്സിന്റെ അടിത്തട്ടിൽ ഒളിച്ചുകിടക്കുന്ന ഒരു പൈശാചിക ദുർഗുണമത്രെ. അതെ, സ്വന്തം കയ്യിലുള്ളത് ചിലവാക്കുവാനുള്ള പിശുക്കും, മറ്റുള്ളവരുടെ പക്കലുള്ളതുകൂടി ലഭിക്കുവാനുള്ള ആർത്തിയും. ഇതിനാണ് شح

(ശുഹ്ഹ്) എന്ന് പറയുന്നത്. ഏതൊരു ഹൃദയത്തിൽ 'ശുഹ്ഹ്' കുടികൊണ്ടിരിക്കുന്നുവോ ആ ഹൃദയത്തിന് മേൽപ്രസ്താവിച്ച നാല് കാര്യങ്ങളും യഥാവിധി സ്വീകരിക്കുവാൻ കഴിയുന്നതല്ല. അതുകൊണ്ടാണ് 'ശുഹ്ഹി'ൽനിന്ന് രക്ഷപ്പെട്ടവരാണ് വിജയികൾ എന്ന് അല്ലാഹു പ്രത്യേകം ഉണർത്തിയിരിക്കുന്നത്. ('ശുഹ്ഹി'നെപ്പറ്റി സൂ: ഹശ്ർ 9 -ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ വിവരിച്ചത് ഓർക്കുക.)

അല്ലാഹുവിനെ സൂക്ഷിക്കണമെന്ന് പറഞ്ഞപ്പോൾ നിങ്ങൾക്ക് 'സാധ്യമായത്ര' (ما استطعتم) എന്ന് ഉപാധിവെച്ചിട്ടുള്ളത് ശ്രദ്ധേയമാകുന്നു. ഓരോരുത്തന്റെയും പരമാവധി കഴിവുപോലെ അല്ലാഹുവിനെ സൂക്ഷിക്കണം എന്ന് സാരം. സൂ: ആലുഇംറാൻ 102 ൽ 'അല്ലാഹുവിനെ സൂക്ഷിക്കേണ്ടുന്ന മുറപ്രകാരം സൂക്ഷിക്കുവിൻ'(اتقوا الله حق تقاته) എന്ന് പറഞ്ഞിട്ടുള്ളതിന്റെ ഉദ്ദേശ്യവും ഇതുതന്നെ. അല്ലാഹുവിനോടുള്ള കടപ്പാട് പരിപൂർണമായി നിറവേറ്റുവാൻ മനുഷ്യർക്ക് സാധ്യമല്ലെന്നും, സാധ്യതയുള്ള അളവിൽതന്നെ വ്യക്തികളെല്ലാം സമനിലക്കാരല്ലെന്നും വ്യക്തമാണല്ലോ. 'ഒരാളോടുംതന്നെ ആ ആളുടെ കഴിവിനപ്പുറം അല്ലാഹു ശാസിക്കുന്നതല്ല.' (لا يكلف الله نفسا إلا وسعها) എന്ന് അല്ലാഹു അസന്നിഗ്ധമായി പ്രസ്താവിച്ചിട്ടുണ്ട്താനും. അതുകൊണ്ട്തന്നെയാണ് നബിﷺ ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നതും:إذا أمرتكم بأمر فاتوا منه ما استطعتم وما نهيتكم عنه فاجتنبوه – متفق عليه (നിങ്ങളോട് ഞാൻ വല്ല കാര്യവും കൽപ്പിച്ചാൽ നിങ്ങൾ അതിൽ നിങ്ങൾക്ക് സാധിക്കുന്നത്ര കൊണ്ടുവരുവിൻ. നിങ്ങളോട് ഞാൻ എന്ത് വിരോധിച്ചുവോ അത് നിങ്ങൾ വർജ്ജിക്കുകയും ചെയ്യുവിൻ. (ബു; മു.) കല്പിച്ചത് മുഴുവൻ ചെയ്യാൻ ചിലപ്പോൾ കഴിഞ്ഞില്ലെന്ന് വരാം. എന്നാൽ വിരോധിച്ചത് വിട്ടുകളയുവാൻ സാധിക്കാതെ വരികയില്ലല്ലോ. അതുകൊണ്ടാണ് വിരോധിച്ചത് അപ്പടി വർജ്ജിക്കുക തന്നെ വേണമെന്ന് തിരുമേനി കൽപ്പിക്കുന്നത്.

إِن تُقْرِضُوا۟ ٱللَّهَ قَرْضًا حَسَنًا يُضَـٰعِفْهُ لَكُمْ وَيَغْفِرْ لَكُمْ ۚ وَٱللَّهُ شَكُورٌ حَلِيمٌ ﴿١٧﴾

**﴾17﴿ അല്ലാഹുവിന് നിങ്ങൾ നല്ലതായ കടംകൊടുക്കുന്ന പക്ഷം, അവൻ നിങ്ങൾക്ക് അത് ഇരട്ടിയാക്കിത്തരുന്നതാണ്; നിങ്ങൾക്ക് പൊറുത്തുതരുകയും ചെയ്യും. അല്ലാഹു വളരെ നന്ദിയുള്ളവനും, സഹനശീലനുമാകുന്നു.**

عَـٰلِمُ ٱلْغَيْبِ وَٱلشَّهَـٰدَةِ ٱلْعَزِيزُ ٱلْحَكِيمُ ﴿١٨﴾

**﴾18﴿ (അവൻ) അദൃശ്യത്തെയും, ദൃശ്യത്തെയും അറിയുന്നവനാണ്; പ്രതാപശാലിയാണ്; അഗാധജ്ഞനാണ്!**

قَرْضًا حَسَنًا ٱللَّهَ അല്ലാഹുവിന് നിങ്ങൾ കടം കൊടുക്കുന്നപക്ഷം إِن تُقْرِضُوا ﴿17﴾ നല്ലതായ കടം يُضَٰعِفْهُ لَكُمْ അതിനെ അവൻ നിങ്ങൾക്ക് ഇരട്ടിയാക്കിത്തരും وَيَغْفِرْ لَكُمْ നിങ്ങൾക്കവൻ പൊറുക്കുകയും ചെയ്യും وَٱللَّهُ شَكُورٌ അല്ലാഹു വളരെ നന്ദിയുള്ളവനാണ് حَلِيمٌ സഹനശീലനാണ് ﴿18﴾ عَٰلِمُ ٱلْغَيْبِ അദൃശ്യത്തെ അറിയുന്നവനാണ് وَٱلشَّهَٰدَةِ ദൃശ്യത്തെ (പരസ്യമായതിനെ)യും ٱلْعَزِيزُ പ്രതാപശാലിയാണ് ٱلْحَكِيمُ അഗാധജ്ഞനാണ്, യുക്തിമാനാണ്

---

അല്ലാഹുവിന് നല്ല വിധത്തിൽ കടം കൊടുക്കുന്നതിനെപ്പറ്റി സൂ: ഹദീദിൽ വിവരിച്ചിരിക്കുന്നത് ഓർമിക്കുക. നബിﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: إن الله تعالى يقول من يقرض غير ظلوم ولا عديم– متفق عليه 'അക്രമം ചെയ്യുന്നവനോ കൈവലഞ്ഞവനോ ഒന്നുമല്ലാത്തവന് കടംകൊടുക്കുന്നവർ ആരുണ്ട് എന്നാണ് അല്ലാഹു പറയുന്നത്'എന്ന് സാരം.

اللهم لك الحمد ولك المنة

سورة الطلاق

# 65. സൂറത്തുത്ത്വലാക്വ്

മദീനഃയിൽ അവതരിച്ചത് - വചനങ്ങൾ 12 - വിഭാഗം (റുകൂഉ്) 2

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ ﴿١﴾

പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

يَٰٓأَيُّهَا ٱلنَّبِىُّ

﴿1﴾ ഹേ, നബിയേ

إِذَا طَلَّقْتُمُ ٱلنِّسَآءَ فَطَلِّقُوهُنَّ لِعِدَّتِهِنَّ وَأَحْصُوا۟ ٱلْعِدَّةَ ۖ وَٱتَّقُوا۟ ٱللَّهَ رَبَّكُمْ

നിങ്ങൾ സ്ത്രീകളെ [ഭാര്യമാരെ] വിവാഹമോചനം ചെയ്യുന്നതായാൽ, അവരുടെ 'ഇദ്ദഃ' [കാത്തിരിപ്പാൻ നിർദ്ദേശിക്കപ്പെട്ട] സമയത്തേക്ക് അവരെ മോചനം ചെയ്യുവിൻ; 'ഇദ്ദഃ'യെ നിങ്ങൾ (എണ്ണി) കണക്കാക്കുകയും ചെയ്യണം. നിങ്ങളുടെ രക്ഷിതാവായ അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുവിൻ.

لَا تُخْرِجُوهُنَّ مِنۢ بُيُوتِهِنَّ وَلَا يَخْرُجْنَ إِلَّآ أَن يَأْتِينَ بِفَٰحِشَةٍ مُّبَيِّنَةٍ ۚ وَتِلْكَ حُدُودُ ٱللَّهِ ۚ

അവരുടെ വീടുകളിൽനിന്ന് നിങ്ങളവരെ പുറത്താക്കരുത്; അവർ പുറത്തുപോകുകയും ചെയ്യരുത്; -പ്രത്യക്ഷത്തിലുള്ളതായ വല്ല നീചവൃത്തിയും അവർ കൊണ്ടുവരുന്നതായാലല്ലാതെ, [അപ്പോൾ പുറത്താക്കാവുന്നതാണ്.] അത് (എല്ലാം) അല്ലാഹുവിന്റെ നിയമാതിർത്തികളാകുന്നു.

وَمَن يَتَعَدَّ حُدُودَ ٱللَّهِ فَقَدْ ظَلَمَ نَفْسَهُۥ ۚ

لَا تَدْرِى لَعَلَّ ٱللَّهَ يُحْدِثُ بَعْدَ ذَٰلِكَ أَمْرًا ﴿١﴾

**അല്ലാഹുവിന്റെ നിയമാതിർത്തികളെ ആർ വിട്ടു കടക്കുന്നുവോ, തീർച്ചയായും അവൻ തന്നോടു തന്നെ അക്രമം പ്രവൃത്തിച്ചിരിക്കുന്നു.**

**നിനക്കറിഞ്ഞുകൂടാ- അതിനു ശേഷം അല്ലാഹു വല്ലകാര്യവും പുത്തനായുണ്ടാക്കിയേക്കാം.**

---

﴿1﴾ يَٰٓأَيُّهَا ٱلنَّبِىُّ ഹേ നബിയേ إِذَا طَلَّقْتُمُ നിങ്ങൾ 'ത്വലാക്വ്'(വിവാഹമോചനം) ചെയ്താൽ ٱلنِّسَآءَ സ്ത്രീകളെ فَطَلِّقُوهُنَّ എന്നാലവരെ മോചനം ചെയ്യുവിൻ لِعِدَّتِهِنَّ അവരുടെ ഇദ്ദഃയിലേക്ക് (തക്കവണ്ണം), ഇദ്ദഃസമയത്തേക്ക് وَأَحْصُوا۟ നിങ്ങൾ കണക്കാക്കുക (ക്ലിപ്തപ്പെടുത്തുക)യും ചെയ്യുവിൻ ٱلْعِدَّةَ ഇദ്ദഃയെ وَٱتَّقُوا۟ ٱللَّهَ അല്ലാഹുവിനെ സൂക്ഷിക്കയും ചെയ്യുവിൻ رَبَّكُمْ നിങ്ങളുടെ രക്ഷിതാവായ لَا تُخْرِجُوهُنَّ അവരെ നിങ്ങൾ പുറത്താക്കരുത് مِنۢ بُيُوتِهِنَّ അവരുടെ വീടുകളിൽനിന്ന് وَلَا يَخْرُجْنَ അവർ പുറത്തുപോകയും അരുത് إِلَّآ أَن يَأْتِينَ അവർ വന്നാലല്ലാതെ (ചെയ്യാതെ) بِفَٰحِشَةٍ വല്ല നീചവൃത്തിയുമായി, വഷളവൃത്തിയെ مُّبَيِّنَةٍ വ്യക്തമാക്കുന്ന, പ്രത്യക്ഷത്തിലുള്ളതായ وَتِلْكَ അത്, അവ حُدُودُ ٱللَّهِ അല്ലാഹുവിന്റെ (നിയമങ്ങളാകുന്ന) അതിർത്തികളാണ് وَمَن يَتَعَدَّ ആർ വിട്ടുകടക്കുന്നുവോ حُدُودَ ٱللَّهِ അല്ലാഹുവിന്റെ അതിർത്തികളെ فَقَدْ ظَلَمَ എന്നാൽ തീർച്ചയായും അവൻ അക്രമം ചെയ്തു نَفْسَهُۥ തന്നോട്, തന്റെ ആത്മാവിനെ لَا تَدْرِى നീ അറിയുകയില്ല, അതിന്നറിഞ്ഞുകൂട لَعَلَّ ٱللَّهَ അല്ലാഹു ആയേക്കാം يُحْدِثُ ഉണ്ടാക്കുക, പുതുതായി കൊണ്ടുവരും بَعْدَ ذَٰلِكَ അതിനുശേഷം أَمْرًا വല്ല കാര്യവും

---

വിവാഹമോചന വിഷയകമായി മുസ്‌ലിം സമുദായം അനുഷ്ഠിക്കേണ്ടുന്ന പല നിയമങ്ങളും നബി തിരുമേനിﷺയെ സംബോധന ചെയ്തുകൊണ്ട് അല്ലാഹു ഈ അദ്ധ്യായത്തിൽ വിവരിക്കുന്നു. വിവാഹമോചനം (ത്വലാക്വ്) മൂലമോ മറ്റോ വിവാഹബന്ധം വേർപ്പെടുത്തുമ്പോൾ ആ സ്ത്രീ ഗർഭവതിയാണോ അല്ലേ എന്നറിയുക, വിവാഹമോചനം ചെയ്തു കഴിഞ്ഞശേഷം അതിനെപ്പറ്റി ഖേദിക്കുകയും, പഴയ ബന്ധത്തിലേക്ക് മടങ്ങുവാൻ ആഗ്രഹിക്കുകയും ചെയ്യുന്നവർക്ക് അതിന് അവസരം നൽകുക മുതലായ ആവശ്യങ്ങളെ മുൻനിറുത്തി വിവാഹമോചനം ചെയ്യപ്പെട്ട സ്ത്രീകൾ കുറച്ചുകാലം നിർബന്ധമായി കാത്തിരിക്കേണ്ടതുണ്ട്. ഇക്കാലത്തിന് 'ഇദ്ദഃ'( العدّة) എന്ന് പറയപ്പെടുന്നു. ഇദ്ദഃയെ സംബന്ധിച്ചിടത്തോളം സ്ത്രീകൾ പല തരക്കാരുണ്ട്.

1. ഭർത്താവിന്റെ മരണം കൊണ്ട് വേർപെട്ടവൾ. ഇവളുടെ ഇദ്ദഃകാലം നാല് മാസവും പത്ത് ദിവസവുമാകുന്നു. (2 : 234.)

2. ഭർത്താവുമായി സ്പർശനമുണ്ടാകുന്നതിന് മുമ്പുതന്നെ ത്വലാക്വ് ചെയ്യപ്പെട്ടവൾ. ഇവൾ ഇദ്ദഃ ആചരിക്കേണ്ടതില്ല. (33; 49.)

3. ഗർഭമുണ്ടെന്ന് അറിയപ്പെട്ടവൾ.

4. ആർത്തവരക്തം ഉണ്ടാവാതിരിക്കുകയോ, ഉണ്ടായശേഷം അത് നിലച്ചു പോകുകയോ ചെയ്തവർ. ഈ രണ്ട് കൂട്ടരുടെ ഇദ്ദഃയെക്കുറിച്ചും താഴെ വചനങ്ങളിൽ പ്രസ്താവിക്കുന്നുണ്ട്. ഈ നാല് കൂട്ടരുടെയും ഇദ്ദഃകാലങ്ങളിൽ ഏറ്റക്കുറവ് വരുന്ന പ്രശ്നമില്ല.

5. ആർത്തവവും ആർത്തവശുദ്ധിയും ഉണ്ടാകാറുള്ളവൾ. ഇവളുടെ ഇദ്ദഃ മൂന്ന് ആർത്തവശുദ്ധി കഴിയുന്ന കാലമാണ്. (2 : 228.) ഇങ്ങനെയുള്ളവരായിരിക്കുമല്ലോ വിവാഹമോചനം ചെയ്യപ്പെടുന്ന സ്ത്രീകളിൽ അധികഭാഗവും. ഈ വകുപ്പിൽപെട്ടവരുടെ ഇദ്ദഃകാലം ഏറിയും കുറഞ്ഞും വരാൻ സാധ്യതയുള്ളതുകൊണ്ട്- അതിൽ ദൈർഘ്യം വരാതിരിക്കുവാൻ വേണ്ടി- അല്ലാഹു നിശ്ചയിച്ച ഒരു നിയമമാണ് ഈ വചനത്തിന്റെ ആദ്യത്തിൽ കാണുന്നത്.

അതായത്: സ്ത്രീയുടെ ആർത്തവം കഴിഞ്ഞ് ശുദ്ധിയാവുകയും, ആ ശുദ്ധികാലത്ത് ഭർത്താവിന്റെ സ്പർശനം ഉണ്ടാകാതിരിക്കുകയും ചെയ്യുന്ന അവസരത്തിലേ ത്വലാക്വ് നടക്കുവാൻ പാടുള്ളൂ. ഇതാണ് ഇദ്ദഃ സമയത്തേക്കായിരിക്കണം ത്വലാക്വ് (طلقوهن لعدتهن) എന്ന് പറഞ്ഞതിന്റെ താൽപര്യം. ഇങ്ങനെ ചെയ്യുന്നപക്ഷം, ത്വലാക്വ് നടന്ന ആ ശുദ്ധികാലം ഒരെണ്ണമായി കണക്കാക്കപ്പെടുന്നതുകൊണ്ട് പിന്നീട് രണ്ട് ആർത്തവം കഴിഞ്ഞു മൂന്നാമത്തെ ശുദ്ധിയിൽ പ്രവേശിക്കുന്നതോടെ, അവളുടെ ഇദ്ദഃ അവസാനിക്കുന്നതാണ്. നേരെ മറിച്ച് ആർത്തവകാലത്താണ് ത്വലാക്വ് നടന്നതെങ്കിൽ ഇദ്ദഃകാലം ദീർഘിക്കുമല്ലോ. എനി ശുദ്ധികാലത്ത് തന്നെയാണെങ്കിലും അക്കാലത്ത് ഭർത്താവിന്റെ സ്പർശനവുമുണ്ടായിട്ടുണ്ടെങ്കിൽ അതുമൂലം അവൾ ഗർഭവതിയാകുവാനും, അങ്ങനെ, ഇദ്ദഃകാലം ദീർഘിക്കുവാനും കാരണമായിത്തീരുമല്ലോ.

ബുഖാരി, മുസ്ലിം (റ) തുടങ്ങിയ ഹദീഥ്പണ്ഡിതൻമാർ ഉദ്ധരിച്ച ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു; 'അബ്ദുല്ലാഹിബ്നു ഉമർ (റ) തന്റെ ഭാര്യയെ വിവാഹമോചനം ചെയ്തു. ആ സ്ത്രീക്ക് അപ്പോൾ ആർത്തവകാലമായിരുന്നു. ഈ വിവരം ഉമർ (റ) നബി തിരുമേനിﷺയെ അറിയിച്ചു. അവിടുന്ന് ദേഷ്യപ്പെട്ടുകൊണ്ട് ഇപ്രകാരം പറഞ്ഞു: 'അവൻ അവളെ മടക്കിയെടുക്കട്ടെ; എന്നിട്ട് അവൾക്ക് ശുദ്ധിയുണ്ടാകുകയും, പിന്നെ ആർത്തവമുണ്ടാകുകയും, പിന്നെ ശുദ്ധി

യാവുകയും ചെയ്യുന്നതുവരെ അവളെ വെച്ചുകൊണ്ടിരിക്കട്ടെ, എന്നിട്ട് അവളെ ത്വലാക്ക് ചെയ്യണമെന്ന് അവന് തോന്നുന്നപക്ഷം (ആ ശുദ്ധികാലത്ത്) അവളെ സ്പർശിക്കുന്നതിന് മുമ്പ് അവൻ ത്വലാക്ക് നടത്തിക്കൊള്ളട്ടെ'. ഇതാണ്, ഇദ്ദഃ സമയത്തേക്ക് ത്വലാക്ക് നടത്തണമെന്ന് അല്ലാഹു കൽപിച്ചിട്ടുള്ള ആ കാലം. ഈ ഹദീഥിൽ നിന്ന് മേൽ വിവരിച്ചത് കൂടുതൽ വ്യക്തമാണല്ലോ.

ഈ ക്വുർആൻ വചനത്തിന്റെയും, നബിവചനത്തിന്റെയും അടിസ്ഥാനത്തിൽ പണ്ഡിതൻമാർ ത്വലാക്വിനെ മൂന്നായി ഭാഗിച്ചിരിക്കുന്നു.

(1) സുന്നത്തിനോട് യോജിക്കുന്ന ശരിയായ ത്വലാക്ക് (طلاق سُنة). സംയോഗം നടന്നിട്ടില്ലാത്ത ശുദ്ധികാലത്തുണ്ടാകുന്ന ത്വലാക്വും, പ്രത്യക്ഷത്തിൽ ഗർഭവതിയായവളുടെ ത്വലാക്വും ഇതിൽ ഉൾപ്പെടുന്നു.

(2) സുന്നത്തിനെതിരായ ത്വലാക്ക്( طلاق بدعة) ഗർഭവതിയായി അറിയപ്പെടാത്ത സ്ത്രീയെ അവളുടെ ആർത്തവകാലത്തോ, സംയോഗം നടന്നിട്ടുള്ള ശുദ്ധികാലത്തോ നടത്തുന്ന ത്വലാക്ക്.

(3) രണ്ടുമല്ലാത്തത്, ഇതിൽ പലതും ഉൾപ്പെടുന്നു. വിശദവിവരം ഫിക്വ്ഹ് ഗ്രന്ഥങ്ങളിൽ കാണാവുന്നതാണ്.

ഇദ്ദഃ ആരംഭിക്കുന്നതിന് പറ്റിയ സമയത്തായിരിക്കണം ത്വലാക്ക് നടത്തുന്നതെന്ന് കൽപിച്ചശേഷം, ഇദ്ദഃയെ ശരിയായി എണ്ണിക്കണക്കാക്കുകയും വേണം (احصوا العدة) എന്ന്കൂടി അല്ലാഹു കൽപിക്കുന്നു. തുടക്കവും അവസാനവും ശരിക്ക് കണക്കാക്കപ്പെടാത്തപക്ഷം, അതുമൂലം പല കുഴപ്പങ്ങളും വഴക്കുകളും ഉണ്ടാകുവാൻ സാധ്യതയുള്ളതുകൊണ്ടാണ് ഇക്കാര്യം പ്രത്യേകം എടുത്ത് പറഞ്ഞിരിക്കുന്നത്. പഴയ വിവാഹബന്ധത്തിലേക്ക് തന്നെ മടക്കിയെടുക്കൽ, പുതിയ വിവാഹകാര്യം ആലോചിക്കൽ, ഇദ്ദഃകാലത്തെ ഭക്ഷണച്ചിലവും താമസ സൗകര്യവും നൽകൽ മുതലായതെല്ലാം ആ കാലത്തെ ആശ്രയിച്ചു തീരുമാനിക്കപ്പെടേണ്ടതുണ്ടല്ലോ. ഇദ്ദഃ കാലത്തിന്റെ നിർണയത്തിൽ തർക്കം വരുമ്പോൾ ഇത്തരം കാര്യങ്ങളിൽ പലപ്പോഴും വഴക്കും വക്കാണവും നടക്കാറുള്ളത് സാധാരണമാണ് واتقوا الله ربكم (നിങ്ങളുടെ രക്ഷിതാവായ അല്ലാഹുവിനെ സൂക്ഷിക്കുകയും വേണം) എന്ന വാക്യം ഇക്കാര്യത്തിന്റെ ഗൗരവത്തെയും, കണിശതയെയും കുറിക്കുന്നു.

നമ്മുടെ നാടുകളിൽ മുസ്‌ലിംകൾക്കിടയിൽ തീരെ വിസ്മരിക്കപ്പെട്ടിരിക്കുന്നതും, അതേ സമയത്ത് അല്ലാഹു ശക്തവും വ്യക്തവുമായ ഭാഷയിൽ ശാസിച്ചിട്ടുള്ളതുമായ ഒരു നിയമമാണ് മറ്റൊന്ന്. അതെ, 'അവരെ അവരുടെ വീടുകളിൽനിന്ന് പുറത്താക്കരുത്, അവർ പുറത്ത് പോകുകയും അരുത്(لا تخرجوهن الخ)'.

വിവാഹമോചനം ചെയ്യപ്പെട്ട സ്ത്രീ അതുവരെ താമസിച്ചിരുന്ന വീട്ടിൽനിന്ന്- ഭർത്താവിന്റെ വക വീട്ടിൽനിന്ന്- അവളെ ഇറക്കി അയക്കുവാനും, അവൾക്ക് ഇറങ്ങിപ്പോകുവാനും പാടില്ലെന്നുള്ളതിൽ ആർക്കും തർക്കമില്ല. എന്നാൽ, ഇരു കൂട്ടരുടെയും വല്ല ഗുണത്തെയും മുൻനിറുത്തി രണ്ടുകൂട്ടരും- ഭാര്യയും ഭർത്താവും- യോജിച്ച് ഇഷ്ടപ്പെട്ടാൽപോലും അവൾക്ക് മാറിത്താമസിക്കാൻ പാടില്ലെന്നാണ് ഒരു പക്ഷം പണ്ഡിതൻമാരുടെ അഭിപ്രായം.

إلا أن ياتين بفاحشة مبينة (അവർ വ്യക്തമായ വല്ല നീചവൃത്തിയും കൊണ്ടുവന്നാലല്ലാതെ ) എന്ന വാക്യം നോക്കുമ്പോൾ ഈ അഭിപ്രായത്തിനാണ് പിൻബലം കാണുന്നതും, الله اعلم വാസ്തവത്തിൽ, അല്ലാഹുവിന്റെ ഈ നിയമം അതർഹിക്കുന്ന വിധത്തിൽ മുസ്‌ലിംകൾക്കിടയിൽ നടപ്പിലുണ്ടായിരുന്നുവെങ്കിൽ, ഇന്ന് നടക്കുന്ന വിവാഹമോചനങ്ങളിൽ അധികഭാഗവും താനേ ദുർബ്ബലപ്പെട്ടുപോകുമായിരുന്നു. കാരണം, വിവാഹമോചനം ചെയ്യപ്പെട്ടശേഷം ഇദ്ദഃ കഴിയുന്നതുവരെ -ഏറെക്കുറെ മൂന്നുമാസക്കാലം- ആ സ്ത്രീ ഭർത്താവിന്റെ വീട്ടിൽതന്നെ കഴിഞ്ഞുകൂടുമ്പോൾ വിവാഹമോചനത്തിന് ഇടയാക്കിയ അസുഖം ക്രമേണ തീർന്നുപോകുവാനും, രണ്ടുപേർക്കുമിടയിൽ പഴയബന്ധം തുടരുവാനുള്ള ആഗ്രഹം ജനിക്കുവാനും, അങ്ങനെ ഇദ്ദഃകാലം കഴിയുമ്പോഴേക്കും അവൻ അവളെ മടക്കി എടുക്കുവാനും കാരണമായിത്തീരുന്നു. മനുഷ്യമനസ്സിനെക്കുറിച്ച് മനുഷ്യനെക്കാൾ അറിയാവുന്ന അല്ലാഹുവിന്റെ ഈ നിയമം എത്രകണ്ട് യുക്തിമത്തായ ഒന്നാണെന്ന് ആലോചിച്ച് നോക്കുക! പക്ഷേ, മുസ്‌ലിംകൾ അത് അവഗണിച്ചുകളഞ്ഞു. കൂട്ടത്തിൽ, ഇദ്ദഃയിലിരിക്കുന്ന സ്ത്രീകൾക്ക് ചിലവുകൊടുക്കേണ്ടതുണ്ടെന്ന നിയമവും വിസ്മരിക്കപ്പെട്ടിരിക്കുകയാണ്. ഇതിന്റെയെല്ലാം തിക്തഫലം സമുദായം അനുഭവിച്ചും വരുന്നു. നിസ്സാരകാര്യത്തെച്ചൊല്ലി വിവാഹമോചനം നടക്കും, അതോടെ- അല്ലെങ്കിൽ അതിന് മുമ്പുതന്നെ- അവൾ വീട്ടിൽനിന്ന് ബഹിഷ്കരിക്കപ്പെടും. അല്ലെങ്കിൽ അവൾ സ്വയം ഇറങ്ങിപ്പോകും. അനന്തരം കുറേ നാളുകളോളം പരസ്പരം ആ വൈരമനഃസ്ഥിതി നിലനിൽക്കുകയും ചെയ്യും. അതിനിടക്ക് ഇദ്ദഃയുടെ അവധിയും അവസാനിക്കും. അങ്ങനെ, മടക്കിയെടുക്കാനുള്ള അവസരം നഷ്ടപ്പെട്ടുപോകുന്നു. പിന്നീടാണ് ഭവിഷ്യത്തുകളെപ്പറ്റി ആലോചന വരുന്നതും, അയ്യോ അത് വേണ്ടിയിരുന്നില്ല എന്ന് അനുഭവങ്ങൾ തെളിയിക്കുന്നതും. ഇതൊന്നും കേവലം സങ്കൽപമല്ല, നിത്യേന സമുദായം അനുഭവിച്ചുകൊണ്ടിരിക്കുന്നതാണ്.

വ്യക്തമായ വല്ല നീചവൃത്തിയും ചെയ്താലല്ലാതെ വിവാഹമോചനം ചെയ്യപ്പെട്ട സ്ത്രീകൾ വീട്ടിൽനിന്ന് പുറത്താക്കപ്പെടുവാനോ, പുറത്തുപോവാനോ പാടില്ലെന്ന് പറഞ്ഞതിൽനിന്ന്, അങ്ങനെ വല്ല നീചവൃത്തിയും അവരിൽനിന്ന് വെളിപ്പെട്ടാൽ അതുമുതൽ അവരെ പുറത്താക്കാമെന്ന് വ്യക്തമാകുന്നു. 'വ്യക്തമായ നീചവൃത്തി' (فاحشة مبينة)കൊണ്ട് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് വ്യഭിചാരമാണെന്നാണ് ഒരഭിപ്രായം. സദാചാരവിരുദ്ധമായ വ്യഭിചാരം, കളവ് മുതലായവയും

എപ്പോഴും വഴക്കും വക്കാണവും ഉണ്ടാക്കിക്കൊണ്ടിരിക്കൽ മുതലായവയും ഇതിൽ ഉൾപ്പെടുമെന്നാണ് പല പണ്ഡിതൻമാരുടെയും അഭിപ്രായം. ഏതായാലും, സഹിക്കാവതല്ലാത്ത നീചവൃത്തികളൊന്നും ചെയ്യാത്തകാലത്തോളം വിവാഹമോചനം ചെയ്യപ്പെട്ട സ്ത്രീ അവൾ വസിച്ചിരുന്ന പാർപ്പിടം വിട്ടുപോയിക്കൂടാത്തതാണ്. പാർപ്പിടം മാത്രം പോരാ. അവൾക്ക് ഭക്ഷണത്തിനുള്ള വകകൂടികൊടുക്കേണ്ടതും ഉണ്ട്. ഇതിനെപ്പറ്റി താഴെ പ്രസ്താവിക്കുന്നതാണ്. അപ്പോൾ, കാര്യം എത്ര ഗൗരവപ്പെട്ടതാണെന്ന് ആലോചിച്ച് നോക്കുക. പോരാ, ഇതെല്ലാം അല്ലാഹുവിന്റെ നിയമാതിർത്തികളാണെന്നും, അവയെ ലംഘിക്കുന്നവർ തങ്ങളോടു തന്നെയാണ് അനീതി പ്രവർത്തിക്കുന്നതെന്നുകൂടി അല്ലാഹു താക്കീത് ചെയ്യുന്നു!

ഈ താക്കീതുകൊണ്ടും അല്ലാഹു മതിയാക്കിയിട്ടില്ല. ഹേ, മനുഷ്യാ, തൽക്കാലം നീ വിവാഹമോചനമങ്ങ് നടത്തിയെങ്കിലും, പിന്നീട് എന്തെല്ലാം കാര്യങ്ങളാണ് നടക്കുവാനിരിക്കുന്നത്, അല്ലാഹു എന്തെല്ലാം പുതിയ മാറ്റങ്ങളാണ് സംഭവിപ്പിക്കുവാൻ പോകുന്നത് എന്നൊന്നും നിനക്കറിഞ്ഞുകൂടല്ലോ. ഒരു പക്ഷേ, നീ സ്വയം തന്നെ ചോദിച്ചേക്കും, അല്ലെങ്കിൽ ഭാവിയിൽ നിങ്ങൾ തമ്മിൽ പൂർവ്വാധികം സ്നേഹത്തിൽ കഴിഞ്ഞുകൂടാൻ അവസരമുണ്ടായേക്കും, അങ്ങനെ പലതും സംഭവിച്ചേക്കാം. *(*)* അതുകൊണ്ട് അല്ലാഹുവിന്റെ നിയമാതിർത്തി വിട്ടുകടക്കാതെ അതിന്റെ പരിധിയിൽ ഒതുങ്ങിനിൽക്കുകയാണ് നിനക്ക് നല്ലത്. എന്നൊക്കെയാണ് അല്ലാഹു ആയത്തിന്റെ അവസാനവാക്യത്തിൽ ഉണർത്തുന്നത്. (لا تدري لعلّ الله الخ) നിയമപരമായി നോക്കുമ്പോൾ മതത്തിൽ അനുവദിക്കപ്പെട്ട ഒന്നാണ് ത്വലാക്വ്. എങ്കിലും അല്ലാഹുവിന് ഒട്ടും ഇഷ്ടമില്ലാത്തതാണ് അതെന്ന് ഒരു നബിവചനത്തിൽ വന്നിട്ടുമുണ്ട്. (ദാ.) ത്വലാക്വ് നടന്നാൽതന്നെ വീണ്ടും മടക്കി എടുക്കുവാനുള്ള പ്രോത്സാഹനങ്ങളും അവസരങ്ങളും ഇതിന് പുറമെയും. ഇതെല്ലാം മുസ്‌ലിംകൾ വളരെ ഗൗരവപൂർവ്വം ചിന്തിക്കേണ്ട വിഷയങ്ങളാകുന്നു. والله الموفق

فَإِذَا بَلَغْنَ أَجَلَهُنَّ فَأَمْسِكُوهُنَّ بِمَعْرُوفٍ أَوْ فَارِقُوهُنَّ بِمَعْرُوفٍ

**(2) അങ്ങനെ, അവർ [ആ സ്ത്രീകൾ] അവരുടെ അവധിക്കലെത്തുമ്പോൾ, നിങ്ങൾ അവരെ (സദാചാര) മര്യാദപ്രകാരം വെച്ചുകൊള്ളുകയോ, അല്ലെങ്കിൽ (സദാചാര) മര്യാദപ്രകാരം അവരുമായി പിരിയുകയോ ചെയ്യുക.**

---

***(*)* വിവാഹമോചനം നൽകപ്പെട്ടവൾ ഭർത്താവിന്റെ വീട്ടിൽ താമസിക്കുവാൻ കൽപിച്ചതിലടങ്ങിയ തത്വം ഇപ്പറഞ്ഞതാണെന്ന അടിസ്ഥാനത്തിലാണ് ഭർത്താവ് മരണപ്പെട്ടവളുടെയും, മടക്കിയെടുക്കുവാൻ പാടില്ലാത്തവിധത്തിൽ ത്വലാക്വ് ചെയ്യപ്പെട്ടവളുടെയും ഇദ്ദഃകാലത്തിന് ഇത് ബാധകമല്ലെന്ന് ഇമാം അഹ്മദ് (റ) മുതലായവർ അഭിപ്രായപ്പെടുന്നത്.***

وَأَشْهِدُواْ ذَوَىْ عَدْلٍ مِّنكُمْ وَأَقِيمُواْ ٱلشَّهَـٰدَةَ لِلَّهِ ۚ ذَٰلِكُمْ يُوعَظُ بِهِۦ مَن كَانَ يُؤْمِنُ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ ۚ

നിങ്ങളിൽനിന്നുള്ള രണ്ട് നീതിമാൻമാരെ സാക്ഷ്യപ്പെടുത്തുകയും, അല്ലാഹുവിനുവേണ്ടി സാക്ഷ്യം (ശരിക്കും) നിലനിറുത്തുകയും ചെയ്യുക. അല്ലാഹുവിലും, അന്ത്യദിനത്തിലും വിശ്വസിച്ചുവരുന്നവർക്ക് ഉപദേശം നൽകപ്പെടുന്നതാണ് ഇതൊക്കെ.

وَمَن يَتَّقِ ٱللَّهَ يَجْعَل لَّهُۥ مَخْرَجًا ﴿٢﴾

ആർ അല്ലാഹുവിനെ സൂക്ഷിക്കുന്നുവോ അവന് അവൻ ഒരു പോംവഴി ഏർപ്പെടുത്തിക്കൊടുക്കും;-

وَيَرْزُقْهُ مِنْ حَيْثُ لَا يَحْتَسِبُ ۚ وَمَن يَتَوَكَّلْ عَلَى ٱللَّهِ فَهُوَ حَسْبُهُۥٓ ۚ إِنَّ ٱللَّهَ بَـٰلِغُ أَمْرِهِۦ ۚ قَدْ جَعَلَ ٱللَّهُ لِكُلِّ شَىْءٍ قَدْرًا ﴿٣﴾

《3》 (മാത്രമല്ല.) അവൻ കണക്കാക്കാത്തവിധത്തിലൂടെ അവന് ഉപജീവനം നൽകുകയും ചെയ്യുന്നതാണ്. ആർ അല്ലാഹുവിന്റെ മേൽ (കാര്യങ്ങളെല്ലാം) ഭരമേൽപിക്കുന്നുവോ അവന് അവൻ (തന്നെ) മതിയാകും.

നിശ്ചയമായും, അല്ലാഹു തന്റെ (ഉദ്ദിഷ്ട) കാര്യം പ്രാപിക്കുന്നവനാണ്. എല്ലാ (ഓരോ) കാര്യത്തിനും അല്ലാഹു ഒരു നിർണയം [വ്യവസ്ഥ] ഏർപ്പെടുത്തിയിട്ടുണ്ട്.

---

《2》 فَإِذَا بَلَغْنَ അങ്ങനെ അവർ എത്തുമ്പോൾ, എത്തിയാൽ أَجَلَهُنَّ അവരുടെ അവധിക്കൽ فَأَمْسِكُوهُنَّ എന്നാലവരെവെച്ചുകൊണ്ടിരിക്കുക, നിറുത്തിവെക്കുക بِمَعْرُوفٍ സദാചാരപ്രകാരം, നല്ല മര്യാദക്ക് أَوْ فَارِقُوهُنَّ അല്ലെങ്കിൽ അവരുമായി വേർപിരിയുക بِمَعْرُوفٍ മര്യാദപ്രകാരം, സദാചാരമനുസരിച്ച് وَأَشْهِدُواْ നിങ്ങൾ സാക്ഷ്യപ്പെടുത്തുകയും ചെയ്യുക ذَوَىْ عَدْلٍ രണ്ട് നീതിമാൻമാരെ, മര്യാദക്കാരെ مِّنكُمْ നിങ്ങളിൽനിന്നുള്ള وَأَقِيمُواْ നിങ്ങൾ നിലനിറുത്തുക (നിർവ്വഹിക്കുക)യും ചെയ്യുവിൻ ٱلشَّهَـٰدَةَ സാക്ഷ്യത്തെ لِلَّهِ അല്ലാഹുവിനുവേണ്ടി ذَٰلِكُمْ അത്, അതൊക്കെ يُوعَظُ بِهِ അത് മുഖേന ഉപദേശിക്കപ്പെടുന്നു مَن كَانَ يُؤْمِنُ വിശ്വസിച്ചു

വരുന്നവരോട് بِٱللَّهِ അല്ലാഹുവിൽ وَٱلْيَوْمِ ٱلْآخِرِ അന്ത്യദിനത്തിലും وَمَن يَتَّقِ ٱللَّهَ ആർ അല്ലാഹുവിനെ സൂക്ഷിക്കുന്നുവോ يَجْعَل لَّهُۥ അവൻ അവന് ആക്കും, ഏർപ്പെടുത്തും مَخْرَجًا പോംവഴി (രക്ഷാമാർഗം) ﴿3﴾ وَيَرْزُقْهُ അവന് (ഉപജീവനം- ആഹാരം) നൽകുകയും ചെയ്യും مِنْ حَيْثُ വിധത്തിൽകൂടി لَا يَحْتَسِبُ അവൻ കണക്കാക്കാത്ത, വിചാരിക്കാത്ത وَمَن يَتَوَكَّلْ ആർ ഭരമേൽപിക്കുന്നുവോ, عَلَى ٱللَّهِ അല്ലാഹുവിന്റെമേൽ فَهُوَ حَسْبُهُۥٓ എന്നാൽ അവൻ അവനു മതി إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു بَٰلِغُ പ്രാപിക്കുന്ന(എത്തിച്ചേരുന്ന)വനാണ് أَمْرِهِۦ തന്റെ കാര്യം, കാര്യത്തിൽ قَدْ جَعَلَ ٱللَّهُ അല്ലാഹു ആക്കി (ഏർപ്പെടുത്തി)യിട്ടുണ്ട് لِكُلِّ شَىْءٍ എല്ലാ കാര്യത്തിനും, വസ്തുവിനും (സംഗതിക്കും) قَدْرًا ഒരു നിർണയം, കണക്ക്, തോത്, വ്യവസ്ഥ

---

ത്വലാക്ബ് നടക്കുന്നത് ഇദ്ദഃ ആരംഭിക്കുവാൻ പറ്റിയ അവസരത്തിൽ ആയിരിക്കണമെന്ന് കഴിഞ്ഞ വചനത്തിൽ പ്രസ്താവിച്ചുവല്ലോ. ഇദ്ദഃകാലത്ത് എപ്പോൾ വേണമെങ്കിലും അവന് അവളെ മടക്കിയെടുക്കാം. അങ്ങനെ ചെയ്തിട്ടില്ലെങ്കിൽ, ഇദ്ദഃയുടെ കാലാവധി അവസാനിക്കുന്നതോടെ അവൻ രണ്ടിലൊന്ന് തീരുമാനിക്കാതിരിക്കുവാൻ അവന് നിവൃത്തിയില്ല. ഒന്നുകിൽ, അവളെ വെച്ചുകൊണ്ടിരിക്കുക എന്ന് തീരുമാനിക്കണം. അഥവാ ത്വലാക്ബ് നടപ്പിലാക്കുന്നതിൽനിന്ന് പിൻവലിഞ്ഞു അവളെ പഴയ വിവാഹബന്ധത്തിലേക്ക് മടക്കിയെടുക്കണം. അല്ലാത്തപക്ഷം, അവളെ പിരിച്ചുവിടണം. അഥവാ ത്വലാക്ബ് നടപ്പിൽ വരുത്തണം. രണ്ടിൽ ഏതായിരുന്നാലും ശരി, അത് സദാചാരമര്യാദയനുസരിച്ചായിരിക്കണം. ഉപദ്രവകരമോ, ദുരുദ്ദേശ്യപൂർവ്വമോ ആയിരിക്കരുത്. ഇരുകൂട്ടരുടെയും നന്മയും സൗകര്യവും കണക്കിലെടുത്തുകൊണ്ടായിരിക്കണം എന്നർത്ഥം. ത്വലാക്ബ് സ്ഥിരപ്പെടുത്തുകയാണെങ്കിലും, മടക്കിയെടുക്കുകയാണെങ്കിലും അതിന് മര്യാദക്കാരായ രണ്ട് മുസ്‌ലിംകളെ സാക്ഷിനിറുത്തുകയും ചെയ്യേണ്ടതുണ്ട്. പിന്നീട് തർക്കമോ വഴക്കോ ഉണ്ടാകാതിരിക്കുവാനും, ഉണ്ടായേക്കുന്നപക്ഷം സത്യം തെളിയിക്കുവാനും അത് ഉപയോഗപ്പെടുന്നു. മടക്കിയെടുക്കുമ്പോൾ സാക്ഷിയുടെ ആവശ്യകത ത്വലാക്വിനെ അപേക്ഷിച്ച് കൂടുതലായിരിക്കും. ആവശ്യം നേരിടുമ്പോൾ സാക്ഷികൾ അല്ലാഹുവിനെ ഓർത്ത് തങ്ങളുടെ സാക്ഷ്യം യഥാവിധി നിറവേറ്റലും നിർബന്ധമാകുന്നു. എന്നൊക്കെയാണ് ഈ വചനത്തിൽ അല്ലാഹു കൽപിക്കുന്നത്.

ഇതരഗ്രന്ഥങ്ങളെപ്പോലെ, ഒരു വിഷയം ആദ്യംതൊട്ട് അവസാനം വരെ വിവരിക്കുന്ന പതിവല്ല ക്വുർആനിലുള്ളത്. നിയമങ്ങളും കൽപനകളും വിവരിക്കുന്നതിനിടയിൽ തന്നെ ഉപദേശങ്ങളും തത്വങ്ങളും, പ്രോത്സാഹനങ്ങളും, താക്കീതുകളും അടങ്ങിയിരിക്കും. ക്വുർആന്റെ പ്രതിപാദനരീതിയെപ്പറ്റി വിവരിച്ച കൂട്ടത്തിൽ മുഖവുരയിൽ ഈ സംഗതി നാം വിശദീകരിച്ചിട്ടുണ്ട്. 1 -ാം വചനത്തിന്റെ അവസാനത്തിൽ, ഇതെല്ലാം അല്ലാഹുവിന്റെ നിയമാതിർത്തികളാണെന്നും,

അവയെ അതിലംഘിക്കുന്നവർ തങ്ങളോടുതന്നെ അക്രമം ചെയ്കയാണെന്നും പ്രസ്താവിച്ചു. ഭാവിയിൽ വരാനിരിക്കുന്ന കാര്യങ്ങൾ അല്ലാഹുവിന് മാത്രമേ അറിയുകയുള്ളൂ, അതുകൊണ്ട് അവന്റെ നിയമാതിർത്തികൾ പാലിക്കുന്നതിലാണ് മനുഷ്യന്റെ നന്മ സ്ഥിതിചെയ്യുന്നത് എന്ന് ഓർമിപ്പിക്കുകയും ചെയ്തു. ഈ വചനത്തിലാകട്ടെ, ത്വലാകിനെ സംബന്ധിച്ച കൽപനകളെത്തുടർന്നുകൊണ്ട് ഇതെല്ലാം അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്ന സത്യവിശ്വാസികളോടുള്ള ഉപദേശങ്ങളാണ് എന്ന ഒരു മുഖവുരയോടുകൂടി വളരെ പ്രധാനമായ പല യാഥാർത്ഥ്യങ്ങളും അവരെ ഓർമിപ്പിച്ചിരിക്കുന്നു. സത്യവിശ്വാസികൾ മാത്രമേ ഇങ്ങനെയുള്ള നിയമങ്ങൾ പാലിക്കുകയും വിലവെക്കുകയുമുള്ളൂ, അവയെ അനുസരിക്കാതെയും വിലവെക്കാതെയും ഇരിക്കുന്നവർ- പ്രത്യക്ഷത്തിൽ അവർ മുസ്‌ലിംകളായിരുന്നാലും ശരി- യഥാർത്ഥത്തിൽ അവർ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കാത്തവരായിരിക്കും. എന്നൊക്കെയാണ് ആ മുഖവുരയിലടങ്ങിയ സൂചനകൾ.

ഈ മുഖവുരക്കുശേഷം, ഒന്നാമതായി 'തക്വയെ'പ്പറ്റി -അഥവാ അല്ലാഹുവിന്റെ വിധിവിലക്കുകളെ അനുസരിക്കുകവഴി അവനെ സൂക്ഷിക്കുന്നതിനെപ്പററി- യാണ് ഉണർത്തിയിരിക്കുന്നത്. അല്ലാഹുവിനെ സൂക്ഷിക്കുന്നവർക്ക് അവരുടെ പ്രശ്നങ്ങൾക്ക് പോംവഴിയും, വിഷമങ്ങൾക്ക് രക്ഷാമാർഗവും അവൻ ഉണ്ടാക്കിക്കൊടുക്കുമെന്നും, അവർ വിചാരിക്കാത്തവിധത്തിലൂടെ ഉപജീവനമാർഗം നൽകുമെന്നുമാണ് അതിന്റെ ചുരുക്കം. ത്വലാക് സംബന്ധമായ കാര്യങ്ങളെ വിവരിക്കുന്ന മദ്ധ്യെയാണ് ഇവിടെ ഇക്കാര്യം ഉണർത്തിയിട്ടുള്ളതെങ്കിലും, അവയടക്കം ജീവിതത്തിന്റെ എല്ലാ വശങ്ങളെയും ബാധിക്കുന്ന വിധിവിലക്കുകളെ സൂക്ഷിച്ചുപോരലാണ് തക്വാ കൊണ്ട് വിവക്ഷ. അപ്പോൾ മനുഷ്യന്റെ ഐഹികവും പാരത്രികവുമായ എല്ലാ നന്മകൾക്കും എല്ലാവിധ രക്ഷക്കും നിദാനം ഈ സൂക്ഷ്മതയാകുന്ന തക്വാതന്നെ. അതുകൊണ്ടാണ് അടിക്കടി തക്വാ അനുഷ്ഠിക്കുന്നവർക്ക് അല്ലാഹു അവരുടെ കാര്യങ്ങളിൽ സൗകര്യം ഏർപ്പെടുത്തിക്കൊടുക്കുമെന്നും, 5 -ാം വചനത്തിൽ അവർക്ക് പാപങ്ങൾ പൊറുത്തുകൊടുക്കുകയും, വമ്പിച്ച പ്രതിഫലം നൽകുകയും ചെയ്യുമെന്നും പ്രസ്താവിക്കുന്നത്.

അല്ലാഹുവിന്റെ മേൽ കാര്യങ്ങളെ ഭരമേൽപിക്കുന്നവർക്ക് അല്ലാഹുതന്നെ മതി എന്നാണ് അടുത്ത വാക്യത്തിൽ ഉണർത്തുന്നത്. ഇതിനുള്ള കാരണവും അതോടൊപ്പം അല്ലാഹു എടുത്തുകാട്ടിയിരിക്കുന്നു. അല്ലാഹു ഉദ്ദേശിച്ച കാര്യം അവൻ പ്രാപിക്കും. അതിന് യാതൊരു തടസ്സമോ വിഘ്നമോ നേരിടുകയില്ല. അതിൽ ആരും അവനെ പരാജയപ്പെടുത്തുവാനുമില്ല. ഓരോരോ കാര്യത്തിനും- അത് ഇന്നിന്നപ്രകാരം ഇന്നിന്നപോലെ എന്നൊക്കെ അവൻ വ്യവസ്ഥയും നിർണയവും നിശ്ചയിച്ചിട്ടുണ്ട്. അത് അതുപോലെത്തന്നെ സംഭവിക്കും. അങ്ങനെ മാത്രമേ സംഭവിക്കുകയുമുള്ളൂ. ഇതിലൊന്നും മറ്റാരുടെയും കൈകടത്തലിനോ ഉദ്ദേശ്യത്തിനോ യാതൊരു പഴുതുമില്ല. എന്നിരിക്കെ, അവനിൽ കാര്യങ്ങളർപ്പി

ക്കുന്ന അവന്റെ അടിയാന്റെ കാര്യങ്ങൾ വേണ്ടതിൻവണ്ണം ശരിപ്പെടുത്തിക്കൊടുക്കുവാൻ അവൻതന്നെ പോരേ?! (أليس الله بكاف عبده) തീർച്ചയായും മതി!

നബിﷺ ഒരിക്കൽ ഇബ്നു അബ്ബാസ് (റ)ന്ന് നൽകിയ ചില ഉപദേശങ്ങൾ നമുക്ക് ഇവിടെ ഓർമിക്കാം. തിരുമേനി പറഞ്ഞു:'കുട്ടീ, നിനക്ക് ഞാൻ ചില വാക്കുകൾ പഠിപ്പിച്ചുതരാം: 'നീ അല്ലാഹുവിനെ കാത്തുസൂക്ഷിച്ചുകൊള്ളുക, അവൻ നിന്നെയും കാത്തുസൂക്ഷിക്കും. നീ അല്ലാഹുവിനെ കാത്തുസൂക്ഷിക്കുക, അവനെ നിന്റെ മുമ്പിൽ നിനക്ക് കണ്ടെത്താം. നീ (വല്ലതും) ആവശ്യപ്പെടുന്നതായാൽ, അല്ലാഹുവിനോട് ആവശ്യപ്പെടുക. നീ സഹായമഭ്യർത്ഥിക്കുന്നതായാൽ, അല്ലാഹുവിനോട് സഹായമർത്ഥിക്കുക. നീ അറിയണം: നിനക്ക് ഉപകാരം ചെയ്യാൻ വേണ്ടി സമുദായങ്ങൾ എല്ലാം ഒരുമിച്ചുചേർന്നാലും, അല്ലാഹു നിനക്ക് നിശ്ചയിച്ചുവെച്ചതല്ലാത്ത യാതൊന്നുകൊണ്ടും അവർ നിനക്ക് ഉപകാരം ചെയ്കയില്ല. നിനക്ക് ഉപദ്രവം ചെയ്യാൻ അവരെല്ലാം ഒരുമിച്ചുചേർന്നാലും, അല്ലാഹു നിന്റെ പേരിൽ നിശ്ചയിച്ചതല്ലാത്ത യാതൊന്നുകൊണ്ടും, അവർ നിനക്ക് ഉപദ്രവം ചെയ്കയില്ല. പേനകൾ ഉയർത്തപ്പെടുകയും, *(*)* ഏടുകൾ (മഷി) വറ്റുകയും ചെയ്തിരിക്കുന്നു'. (അ; തി.)

അല്ലാഹുവിനെ സൂക്ഷിച്ചു ജീവിക്കുന്നവർക്ക് (തക്വ്‌വാ അനുഷ്ഠിക്കുന്നവർക്ക്) അവർ വിചാരിക്കാത്ത വിധത്തിലൂടെ ഉപജീവനം ലഭിക്കുമെന്നും, അല്ലാഹുവിന്റെമേൽ ഭരമേൽപിക്കുന്നവർക്ക് (തവക്കുൽ ചെയ്യുന്നവർക്ക്) അവൻതന്നെ മതി എന്നും പറഞ്ഞതിന്റെ താൽപര്യം, മനുഷ്യൻ ഒന്നും പ്രവർത്തിക്കാതെ ചുമ്മാ ഇരുന്നാലും അവൻ ഉദ്ദേശിച്ചതും ഇച്ഛിച്ചതുമെല്ലാം അങ്ങ് സാധിക്കുമെന്നല്ല. അൽപം തന്റേടവും അൽപം സത്യവിശ്വാസവുമുള്ള ആരും അങ്ങനെ ധരിക്കുകയുമില്ല. അവിശ്വാസികളും യുക്തിവാദികളും പൊതുജനങ്ങളെ മതവിശ്വാസത്തിൽ നിന്ന് അകറ്റിക്കളയുവാൻവേണ്ടി കൽപിച്ചുകൂട്ടി പൊക്കിക്കാട്ടാറുള്ള ഒരു സംശയം മാത്രമാണത്. മനുഷ്യനോട് ഓരോ തുറയിലും ചെയ്യാൻ കൽപിച്ചത് അവന്റെ പരമാവധി കഴിവുപയോഗിച്ച് അവൻ നിർവ്വഹിക്കണം. അപ്പോൾ, അതിലൂടെ അവൻ നിനക്കാത്ത നന്മകൾ അവന് ലഭിച്ചുകൊണ്ടിരിക്കുകയും, അവൻ ഊഹിക്കാത്ത രൂപത്തിൽ അവനിൽ നിന്ന് തിൻമകൾ തട്ടിനീക്കിക്കൊണ്ടിരിക്കുകയും, അവന്റെ കഴിവിനപ്പുറമുള്ള കാര്യങ്ങൾ അവന് നിവൃത്തിയായിക്കൊണ്ടിരിക്കുകയും ചെയ്യും. അങ്ങനെ, ഇഹത്തിൽ അവന് മനസ്സമാധാനവും, പരത്തിൽ ശാശ്വത സുഖവും അല്ലാഹു അവന് കൈവരുത്തും എന്നത്രെ ചുരുക്കം. ധാരാളം ക്വുർആൻ വചനങ്ങളിൽനിന്നും നബിവാക്യങ്ങളിൽനിന്നും അറിയപ്പെട്ടതാണ്

---

***(*)* നടക്കുവാനിരിക്കുന്ന കാര്യങ്ങളെല്ലാം അല്ലാഹു തീരുമാനിച്ചുകഴിഞ്ഞിരിക്കുന്നു എന്ന് സാരം. 'ക്വദാ-ക്വദ്റി'നെ നിഷേധിക്കുന്ന യുക്തിവാദക്കാർ ഇതുപോലുള്ള ഹദീഥുകളെയെല്ലാം തള്ളിക്കളയുക പതിവാണ്. ഇതിനെപ്പറ്റി സൂ: ഹദീദിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ പ്രതിപാദിച്ചിട്ടുള്ളത് ഓർക്കുക.***

ഈ വാസ്തവം. സന്ദർഭംപോലെ പലപ്പോഴും നാമത് ചൂണ്ടിക്കാട്ടാറുമുണ്ട്. അല്ലാഹു തുടർന്ന് പറയുന്നു:-

وَٱلَّٰٓـِٔي يَئِسۡنَ مِنَ ٱلۡمَحِيضِ مِن نِّسَآئِكُمۡ إِنِ ٱرۡتَبۡتُمۡ فَعِدَّتُهُنَّ ثَلَٰثَةُ أَشۡهُرٖ وَٱلَّٰٓـِٔي لَمۡ يَحِضۡنَۚ وَأُوْلَٰتُ ٱلۡأَحۡمَالِ أَجَلُهُنَّ أَن يَضَعۡنَ حَمۡلَهُنَّۚ وَمَن يَتَّقِ ٱللَّهَ يَجۡعَل لَّهُۥ مِنۡ أَمۡرِهِۦ يُسۡرٗا ﴿٤﴾

《4》 നിങ്ങളുടെ സ്ത്രീകളിൽനിന്ന് ആർത്തവത്തെ സംബന്ധിച്ച് നിരാശപ്പെട്ടവരാകട്ടെ,- നിങ്ങൾ സംശയപ്പെടുകയാണെങ്കിൽ- അവരുടെ 'ഇദ്ദഃ' മൂന്നുമാസമാകുന്നു: -ആർത്തവമുണ്ടായിട്ടില്ലാത്തവരുടേതും (അങ്ങനെ)തന്നെ.

ഗർഭവതികളായ സ്ത്രീകളാകട്ടെ, അവരുടെ അവധി അവർ തങ്ങളുടെ ഗർഭം പ്രസവിക്കലാണ്. അല്ലാഹുവിനെ ആർ സൂക്ഷിക്കുന്നുവോ അവന് തന്റെ കാര്യത്തെക്കുറിച്ച് അവൻ എളുപ്പം [സൗകര്യം] ഉണ്ടാക്കിക്കൊടുക്കുന്നതാണ്.

ذَٰلِكَ أَمۡرُ ٱللَّهِ أَنزَلَهُۥٓ إِلَيۡكُمۡۚ وَمَن يَتَّقِ ٱللَّهَ يُكَفِّرۡ عَنۡهُ سَيِّـَٔاتِهِۦ وَيُعۡظِمۡ لَهُۥٓ أَجۡرًا ﴿٥﴾

《5》 അത് അല്ലാഹുവിന്റെ കൽപനയാകുന്നു; അവൻ അത് നിങ്ങൾക്ക് ഇറക്കിത്തന്നിരിക്കുകയാണ്. അല്ലാഹുവിനെ ആർ സൂക്ഷിക്കുന്നുവോ അവന് തന്റെ തിന്മകളെ അവൻ (മാപ്പാക്കി) മറച്ചുവെച്ചുകൊടുക്കുകയും, അവന് പ്രതിഫലം വമ്പിച്ചതാക്കുകയും ചെയ്യും.

---

《4》 وَٱلَّٰٓـِٔي യാതൊരു സ്ത്രീകൾ يَئِسۡنَ നിരാശപ്പെട്ട مِنَ ٱلۡمَحِيضِ ആർത്തവത്തെ സംബന്ധിച്ച് مِن نِّسَآئِكُمۡ നിങ്ങളുടെ സ്ത്രീകളിൽ നിന്ന് إِنِ ٱرۡتَبۡتُمۡ നിങ്ങൾ സംശയ(സന്ദേഹ)പ്പെടുന്ന പക്ഷം فَعِدَّتُهُنَّ എന്നാലവരുടെ ഇദ്ദഃ ثَلَٰثَةُ أَشۡهُرٖ മൂന്നുമാസമാണ് وَٱلَّٰٓـِٔي യാതൊരു സ്ത്രീകളും, സ്ത്രീകളുടെയും لَمۡ يَحِضۡنَ ആർത്തവമുണ്ടാകാത്ത, ഋതുവായിട്ടില്ലാത്ത وَأُوْلَٰتُ ٱلۡأَحۡمَالِ ഗർഭമുള്ള സ്ത്രീകൾ أَجَلُهُنَّ അവരുടെ

അവധി أَن يَضَعْنَ അവർ പ്രസവിക്കലാണ് حَمْلَهُنَّ അവരുടെ ഗർഭം وَمَن يَتَّقِ ആർ സൂക്ഷിക്കുന്നുവോ ٱللَّهَ അല്ലാഹുവിനെ يَجْعَل لَّهُۥ അവൻ അവന് ഉണ്ടാക്കി (ഏർപ്പെടുത്തി)ക്കൊടുക്കും مِنْ أَمْرِهِۦ അവന്റെ കാര്യത്തെ സംബന്ധിച്ച് يُسْرًا എളുപ്പം, സൗകര്യം ﴾5﴿ ذَٰلِكَ അത് أَمْرُ ٱللَّهِ അല്ലാഹുവിന്റെ കൽപനയാണ് أَنزَلَهُۥٓ അതിനെ അവൻ ഇറക്കിയിരിക്കുന്നു إِلَيْكُمْ നിങ്ങളിലേക്ക് وَمَن يَتَّقِ ٱللَّهَ അല്ലാഹുവിനെ ആർ സൂക്ഷിക്കുന്നുവോ يُكَفِّرْ عَنْهُ അവൻ അവന്ന് മറച്ചു (മൂടി) വെച്ചുകൊടുക്കും سَيِّـَٔاتِهِۦ അവന്റെ തിന്മകളെ وَيُعْظِمْ لَهُۥٓ അവന് വമ്പിച്ചതാ (വലുതാ)ക്കുകയും ചെയ്യും أَجْرًا പ്രതിഫലം

---

ആർത്തവമുണ്ടാകാറുള്ള സ്ത്രീകളുടെ ഇദ്ദഃകാലം മൂന്ന് ആർത്തവശുദ്ധി ഉണ്ടാകലാണെന്ന് മുമ്പ് 1 -ാം വചനത്തിന്റെ വിവരണത്തിൽ പ്രസ്താവിച്ചുവല്ലോ. പ്രായാധിക്യം നിമിത്തം ആർത്തവം നിലച്ചുപോയവളുടെയും, തീരെ ആർത്തവമുണ്ടായിട്ടില്ലാത്തവളുടെയും ഇദ്ദഃ മൂന്ന് മാസക്കാലമാണെന്ന് ഈ വചനത്തിൽ അല്ലാഹു അറിയിക്കുന്നു. ഇവരുടെ ഇദ്ദഃയെപ്പറ്റി നിങ്ങൾ സംശയപ്പെടുന്നപക്ഷം (إن ارتبتم) എന്ന് പറയുവാൻ കാരണം, സൂറത്തുൽ ബക്വറഃയിൽ ആർത്തവമുണ്ടാകാറുള്ള സ്ത്രീകളുടെ ഇദ്ദഃയെപ്പറ്റി പ്രസ്താവിച്ചപ്പോൾ, ആർത്തവം ഉണ്ടാകാത്ത സ്ത്രീകളുടെ ഇദ്ദഃയെക്കുറിച്ച് ചിലർക്ക് സംശയം ഉണ്ടായതാണെന്നും, അതിനെത്തുടർന്നാണ് ഈ വചനം അവതരിച്ചതെന്നും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. (ഹാ; ബ.) രക്തം കാണുകയും, അത് ആർത്തവമോ രക്തസ്രാവമോ എന്നറിയപ്പെടാതെ സംശയപ്പെട്ടാൽ എന്നാണ് ആ വാക്കുകൊണ്ട് ഉദ്ദേശ്യം എന്നത്രെ മുജാഹിദ് (റ) മുതലായ ചിലരുടെ അഭിപ്രായം. ആദ്യം പറഞ്ഞതാണ് ഇബ്നുജരീർ (റ) ബലപ്പെടുത്തിയിരിക്കുന്നത്. എനി ബാക്കിയുള്ളത് ത്വലാക് നടക്കുമ്പോൾ ഗർഭവതികളായ സ്ത്രീകളാണ് അവരുടെ ഇദ്ദഃ അവരുടെ പ്രസവം വരെയാണ്. പ്രസവം ഉടനെത്തന്നെ സംഭവിച്ചാലും ശരി, കുറേ മാസങ്ങൾക്കുശേഷമായിരുന്നാലും ശരി, അതോടെ ഇദ്ദഃയും അവസാനിക്കും.

കഴിഞ്ഞ വചനങ്ങളിൽ കണ്ടതുപോലെ, ഈ രണ്ട് വചനങ്ങളിലും തന്നെ അല്ലാഹുവിനെ സൂക്ഷിക്കുന്നതിന്റെ പ്രാധാന്യം ആവർത്തിച്ചുണർത്തിയിരിക്കുന്നതും, 5 -ാം വചനത്തിൽ ഇതൊക്കെ അല്ലാഹു നിങ്ങൾക്ക് ഇറക്കിതന്നെ കൽപനകളാണെന്ന് ഉണർത്തിയിരിക്കുന്നതും ശ്രദ്ധേയമാകുന്നു. ഇങ്ങനെയുള്ള വാക്യങ്ങൾ ഓരോന്നും സശ്രദ്ധം മനസ്സിരുത്തിക്കൊണ്ടായിരിക്കണം നാം ക്വുർആൻ വായിക്കുന്നതും ഗ്രഹിക്കുന്നതും. അല്ലാഹു നമുക്ക് അതിന് തൗഫീക് നൽകട്ടെ. ആമീൻ. അടുത്ത വചനങ്ങളിൽ വിവാഹമോചനം ചെയ്യപ്പെട്ട സ്ത്രീകളോടുള്ള ചില ബാധ്യതകളെക്കുറിച്ചും മറ്റും പ്രസ്താവിക്കുന്നു:-

أَسۡكِنُوهُنَّ مِنۡ حَيۡثُ سَكَنتُم مِّن وُجۡدِكُمۡ وَلَا تُضَآرُّوهُنَّ لِتُضَيِّقُواْ عَلَيۡهِنَّۚ

⦃6⦄ നിങ്ങൾ താമസിക്കുന്നിടത്തിൽപെട്ട- അതായത്, നിങ്ങളുടെ കഴിവിൽപെട്ട -(ഒരു) സ്ഥലത്ത് നിങ്ങൾ അവരെ താമസിപ്പിക്കുവിൻ. അവരുടെമേൽ ഇടുക്കം [ഞെരുക്കം] ഉണ്ടാക്കുവാൻവേണ്ടി നിങ്ങൾ അവരോട് ഉപദ്രവം പ്രവർത്തിക്കരുത്.

وَإِن كُنَّ أُوْلَٰتِ حَمۡلٖ فَأَنفِقُواْ عَلَيۡهِنَّ حَتَّىٰ يَضَعۡنَ حَمۡلَهُنَّۚ فَإِنۡ أَرۡضَعۡنَ لَكُمۡ فَـَٔاتُوهُنَّ أُجُورَهُنَّ

അവർ ഗർഭവതികളാണെങ്കിൽ, അവർ തങ്ങളുടെ ഗർഭം പ്രസവിക്കുന്നതുവരേക്കും നിങ്ങൾ അവർക്ക് ചിലവുകൊടുക്കുകയും ചെയ്യണം. എനി, അവർ നിങ്ങൾക്കുവേണ്ടി (കുട്ടിക്ക്) മുലകൊടുക്കുന്നപക്ഷം നിങ്ങൾ അവർക്ക് അവരുടെ പ്രതിഫലം കൊടുക്കണം.

وَأۡتَمِرُواْ بَيۡنَكُم بِمَعۡرُوفٖۖ وَإِن تَعَاسَرۡتُمۡ فَسَتُرۡضِعُ لَهُۥٓ أُخۡرَىٰ ﴿٦﴾

(സദാചാര) മര്യാദപ്രകാരം നിങ്ങൾ തമ്മിൽ കാര്യാലോചന നടത്തുകയും ചെയ്യുവിൻ. നിങ്ങൾ (അന്യോന്യം) ഞെരുക്കം പ്രകടിപ്പിക്കുകയാണെങ്കിൽ, അപ്പോൾ അവന് [ഭർത്താവിന്] വേണ്ടി വേറൊരുവൾ (കുട്ടിക്ക്) മുലകൊടുത്തേക്കാവുന്നതാണ്

لِيُنفِقۡ ذُو سَعَةٖ مِّن سَعَتِهِۦۖ وَمَن قُدِرَ عَلَيۡهِ رِزۡقُهُۥ فَلۡيُنفِقۡ مِمَّآ ءَاتَىٰهُ ٱللَّهُۚ

⦃7⦄ നിവൃത്തിയുള്ളവൻ തന്റെ നിവൃത്തിയിൽനിന്ന് ചിലവഴിച്ചുകൊള്ളട്ടെ; യാതൊരുവന്റെമേൽ അവന്റെ ഉപജീവനം കുടുസ്സാക്കപ്പെട്ടിരിക്കുന്നുവോ അവൻ, തനിക്ക് അല്ലാഹു നൽകിയതിൽനിന്നും ചിലവഴിച്ചുകൊള്ളട്ടെ,

لَا يُكَلِّفُ ٱللَّهُ نَفۡسًا إِلَّا مَآ ءَاتَىٰهَاۚ سَيَجۡعَلُ ٱللَّهُ بَعۡدَ عُسۡرٖ يُسۡرٗا ﴿٧﴾

ഒരു ദേഹത്തോടും [ആളോടും] അല്ലാഹു അതിന് നൽകിയതല്ലാതെ (ചിലവാക്കുവാൻ) അവൻ ശാസിക്കുകയില്ല. ഒരു പ്രയാസത്തിനുശേഷം അല്ലാഹു വല്ല എളുപ്പവും ഏർപ്പെടുത്തികൊടുത്തേക്കുന്നതാണ്.

مِنْ حَيْثُ سَكَنتُم നിങ്ങൾ അവരെ താമസിപ്പി(പാർപ്പി)ക്കുവിൻ أَسْكِنُوهُنَّ ﴾6﴿ നിങ്ങൾ താമസിക്കുന്നതിൽപെട്ട സ്ഥലത്ത് وُجْدِكُمْ അതായത് നിങ്ങളുടെ കഴിവിൽ (നിവൃത്തിയിൽ)പെട്ട وَلَا تُضَآرُّوهُنَّ അവരോട് നിങ്ങൾ ഉപദ്രവം പ്രവർത്തിക്കരുത്, ഉപദ്രവനയം കാട്ടരുത് لِتُضَيِّقُواْ നിങ്ങൾ ഇടുക്കം (കുടുക്കം- ഞെരുക്കം) ഉണ്ടാക്കുവാൻ عَلَيْهِنَّ അവരുടെമേൽ وَإِن كُنَّ അവരാണെങ്കിൽ أُوْلَٰتِ حَمْلٍ ഗർഭവതികൾ فَأَنفِقُواْ എന്നാൽ ചിലവഴിക്കുവിൻ, ചിലവുകൊടുക്കണം عَلَيْهِنَّ അവർക്ക് حَتَّىٰ يَضَعْنَ അവർ പ്രസവിക്കുന്നതുവരെ حَمْلَهُنَّ അവരുടെ ഗർഭം فَإِنْ أَرْضَعْنَ എനി (എന്നിട്ട്) അവർ മുല (പാൽ) കൊടുത്തെങ്കിൽ لَكُمْ നിങ്ങൾക്കുവേണ്ടി فَـَٔاتُوهُنَّ എന്നാലവർക്ക് കൊടുക്കുവിൻ أُجُورَهُنَّ അവരുടെ പ്രതിഫലങ്ങൾ وَأْتَمِرُواْ നിങ്ങൾ കാര്യാലോചന നടത്തുകയും ചെയ്യുവിൻ بَيْنَكُم നിങ്ങൾക്കിടയിൽ, തമ്മിൽ بِمَعْرُوفٍ സദാചാരം (മര്യാദ- നല്ല വഴക്കം) അനുസരിച്ച് وَإِن تَعَاسَرْتُمْ നിങ്ങൾ അന്യോന്യം ഞെരുക്കം കാട്ടിയാൽ (പ്രകടിപ്പിച്ചാൽ) فَسَتُرْضِعُ അപ്പോൾ മുലകൊടുത്തേക്കാം, മുലകൊടുക്കണം لَهُۥٓ അവനുവേണ്ടി أُخْرَىٰ മറ്റൊരുവൾ ﴾7﴿ لِيُنفِقْ ചിലവഴിക്കട്ടെ ذُو سَعَةٍ നിവൃത്തിയുള്ളവൻ مِّن سَعَتِهِۦ അവന്റെ നിവൃത്തിയിൽനിന്ന് وَمَن യാതൊരുവൻ قُدِرَ عَلَيْهِ അവന്റെമേൽ കണക്കാക്കപ്പെട്ടു (കുടുസ്സാക്കപ്പെട്ടു) എന്നാൽ رِزْقُهُۥ അവന്റെ ആഹാരം, ഉപജീവനം فَلْيُنفِقْ എന്നാലവൻ ചിലവഴിക്കട്ടെ مِمَّآ ءَاتَىٰهُ അവന്ന് നൽകിയതിൽനിന്ന് ٱللَّهُ അല്ലാഹു لَا يُكَلِّفُ ٱللَّهُ അല്ലാഹു ശാസിക്കുക (കീർത്തിക്കുക- വിഷമിപ്പിക്കുക)യില്ല نَفْسًا ഒരു ദേഹത്തോടും, ഒരാളെയും, ഒരു ആത്മാവിനെയും إِلَّا مَآ ءَاتَىٰهَا അതിന് അവൻ നൽകിയത് (നൽകിയതനുസരിച്ച്) അല്ലാതെ سَيَجْعَلُ ٱللَّهُ അല്ലാഹു വഴിയെ ഉണ്ടാക്കും, ആക്കിയേക്കും بَعْدَ عُسْرٍ ഒരു ഞെരുക്കത്തിന് (പ്രയാസത്തിനു)ശേഷം يُسْرًا ഒരു എളുപ്പം, സൗകര്യം

---

സാരം: വിവാഹമോചനം (ത്വലാക്വ്) ചെയ്യപ്പെട്ട സ്ത്രീകൾക്ക് അവരുടെ ഇദ്ദഃ കാലം കഴിയുന്നതുവരെ ഭർത്താവ് പാർപ്പിടം നൽകേണ്ടതാണ്. അവന്റെ വസതികളിൽ ഏതെങ്കിലും ഒന്നിൽ, ഒരേവസതി മാത്രമാണുള്ളതെങ്കിൽ- ക്വത്താദഃ (റ) പറഞ്ഞതുപോലെ- അതിന്റെ ഒരു വശത്ത് അവളെ താമസിപ്പിക്കണം. വീട്ടിന്റെ നിലവാരവും തോതും കണക്കാക്കുന്നത് അവനവന്റെ സ്ഥിതിയും കഴിവുമനുസരിച്ച് മാത്രമായിരിക്കും. ഏതെങ്കിലും വിധേന അവളെ സ്വൈര്യം കെടുത്തുവാനോ വിഷമിപ്പിക്കുവാനോ പാടുള്ളതല്ല. അവളെ ശല്യപ്പെടുത്തുമാറുള്ള പെരുമാറ്റവും പാടില്ല. അവൾ ഗർഭവതിയാണെന്ന് കണ്ടാൽ പ്രസവം കഴിയുന്നതുവരെ അവളുടെ ചിലവ് നടത്തുകയും വേണം. പ്രസവാനന്തരം കുട്ടിക്ക്

അവൾതന്നെ മുലകൊടുക്കുന്നപക്ഷം- അതാണ് വേണ്ടതും- മുലകുടി മാറ്റുന്ന തുവരേക്കും അവൾക്ക് തക്കതായ പ്രതിഫലവും നൽകേണ്ടതുണ്ട്. പ്രതിഫലം എന്തായിരിക്കണമെന്നും, അവൾക്ക് തന്നെ അത് നിർവ്വഹിക്കാമോ എന്നും മറ്റും ഇരുഭാഗക്കാരും അന്യോന്യം കൂടിയാലോചിച്ച് തീരുമാനിക്കേണ്ടതാകുന്നു. കുട്ടിക്കോ, അവൾക്കോ, അവനോ പ്രത്യേക വിഷമമൊന്നും ഏർപ്പെടാത്തവിധം തീരുമാനമെടുക്കണം. എനി, അവൾ മുലകൊടുക്കുന്നത് ഏതെങ്കിലും വിധേന വിഷമകരമാണെന്ന് കാണുന്നപക്ഷം, വേറെ സ്ത്രീകളെ മുലകൊടുക്കുവാൻ ഏൽപ്പിക്കുകയും ചെയ്യാം. വിരോധമില്ല. ഏതായാലും, ചിലവുകൊടുക്കുന്നതിലും, പ്രതിഫലം നൽകുന്നതിലും പാർപ്പിട സൗകര്യം അനുവദിക്കുന്നതിലുമെല്ലാം തന്നെ, ഓരോരുത്തരുടെയും കഴിവും, നിവൃത്തിമാർഗവുമാണ് പരിഗണിക്കപ്പെടേണ്ടത്. കഴിവുള്ളവർ തങ്ങളുടെ കഴിവനുസരിച്ചും, കഴിവില്ലാത്തവർ താന്താങ്ങളുടെ സ്ഥിതിക്കനുസരിച്ചും ചിലവഴിക്കണമെന്നല്ലാതെ, കഴിവിനപ്പുറം വല്ലതും ചെയ്യാൻ ആരോടും നിർബന്ധിക്കുവാൻ പാടില്ല. എന്നൊക്കെയാണ് അല്ലാഹു ഈ വചനങ്ങളിൽ കൽപിക്കുന്നത്. ദാരിദ്ര്യംകൊണ്ടും മറ്റും ഞെരുങ്ങിക്കഴിയുന്നവർ ഒരിക്കലും നിരാശപ്പെടരുതെന്നും, അൽപം കഴിയുമ്പോൾ തങ്ങളുടെ നില അല്ലാഹു ഭേദപ്പെടുത്തി ആശ്വാസം നൽകുമെന്നും, സൽപ്രതീക്ഷ കൈവിടരുതെന്നും, അല്ലാഹുവിന്റെ കൽപനകൾ പാലിക്കുന്നവർക്ക് അവൻ വഴിയെ നൻമ കൈവരുത്തുമെന്നും അവസാനമായി സത്യവിശ്വാസികളെ സമാധാനിപ്പിക്കുകയും ചെയ്യുന്നു.

മടക്കിയെടുക്കാവുന്ന ത്വലാക്വ് *(*)* മൂലം വിവാഹമോചനം ചെയ്യപ്പെട്ട സ്ത്രീകൾക്ക് അവർ ഇദ്ദഃയിലിരിക്കുന്ന സമയത്ത് താമസസ്ഥലവും ഭക്ഷണച്ചിലവും ഭർത്താവ് നൽകേണ്ടതാണ് എന്നിരിക്കെ ഗർഭവതികളാണെങ്കിൽ ഗർഭം പ്രസവിക്കുന്നതുവരെ അവൾക്ക് ചിലവുകൊടുക്കണം (وإن كن أولات الحمل الخ) എന്ന് പറഞ്ഞതിന്റെ താൽപര്യം രണ്ടുതരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു.

(1) സ്ത്രീ ഗർഭവതിയാണെങ്കിൽ മടക്കിയെടുക്കാവുന്ന ത്വലാക്വായാലും, മടക്കിയെടുക്കാൻ പാടില്ലാത്ത ത്വലാക്വായാലും അവൾ പ്രസവിക്കുന്നതുവരെ ചിലവ് കൊടുക്കണമെന്നാണ് ഇതിന്റെ താൽപര്യമെന്നത്രെ അധിക പണ്ഡിതന്മാരുടെയും അഭിപ്രായം.

(2) അതല്ല, മടക്കി എടുക്കാവുന്ന ത്വലാക്വിന് വിധേയരായ സ്ത്രീകളെ

---

***(*)* ഒരു ഭർത്താവ് തന്റെ ഭാര്യയെ വിവാഹമോചനം (ത്വലാക്വ്) ചെയ്യുന്നത് ഒന്നാമത്തെയോ രണ്ടാമത്തെയോ പ്രാവശ്യമാണെങ്കിൽ അതിന് മടക്കിയെടുക്കാവുന്ന ത്വലാക്വ് (الطلاق الرجعي) എന്ന് പറയപ്പെടുന്നു. അല്ലാത്ത വേർപാടുകളെല്ലാം മടക്കിയെടുക്കുവാൻ പാടില്ലാത്തതും (البائن) ആകുന്നു. ഓരോന്നിനും അതിന്റേതായ ഉപാധികളും നിയമങ്ങളുമുണ്ട്താനും.***

ക്കുറിച്ച് തന്നെയാണ് ഈ പ്രസ്താവനയും. പക്ഷേ, അവർക്ക് ഗർഭമുണ്ടെങ്കിൽ സാധാരണ ഗതിയിലുള്ള അവരുടെ ഇദ്ദഃകാലം അവസാനിക്കുന്നതോടെ അവരുടെ ചിലവിന്റെ ബാധ്യത അവസാനിക്കുന്നില്ല. അവർ എപ്പോൾ പ്രസവിക്കുന്നുവോ അതുവരെ ചിലവ് കൊടുക്കണം. പ്രസവം ഒരു പക്ഷേ, പിന്നെയും കുറേ കൂടി ദീർഘിച്ചേക്കാനിടയുണ്ടല്ലോ. അതാണ് ഈ വാക്യത്തിലെ സൂചന എന്നാണ് മറ്റൊരുപക്ഷം. (كما في ابن كثير . والله أعلم) ത്വലാകിന്റെ ചില രൂപങ്ങളെപ്പറ്റി വിശദീകരിക്കുമ്പോൾ പാർപ്പിടത്തിന്റെയും ചിലവിന്റെയും വിഷയത്തിൽ പണ്ഡിതൻമാർക്കിടയിൽ ചില അഭിപ്രായവ്യത്യാസങ്ങൾ കാണാവുന്നതാണ്. പ്രസ്തുത അഭിപ്രായങ്ങളും, ഓരോ വിഭാഗക്കാർക്കും ക്വുർആനിൽ നിന്നും, ഹദീഥിൽ നിന്നും പറയുവാനുള്ള ന്യായങ്ങളും, ഇവിടെ വിവരിച്ചു ദീർഘിപ്പിക്കുന്നില്ല. അതെല്ലാം ഫിക്വ്ഹ് (കർമശാസ്ത്ര) ഗ്രന്ഥങ്ങളിൽനിന്ന് അറിയേണ്ടതാകുന്നു.

ഇദ്ദഃയിലിരിക്കുന്ന സ്ത്രീകൾക്ക് പാർപ്പിടവും ചിലവും നൽകുന്നത് സംബന്ധിച്ച് ഇന്ന് മുസ്‌ലിം സമുദായം കൈകൊണ്ടുവരുന്ന അലസനയത്തെയും അതിന്റെ ഭവിഷ്യത്തിനെയും കുറിച്ച് നാം മുകളിൽ ചൂണ്ടിക്കാട്ടിയല്ലോ. ഇങ്ങനെയുള്ള ദൈവിക കൽപനകളെ അതിലംഘിച്ച സമുദായങ്ങൾക്ക് ഇഹത്തിലും പരത്തിലും നേരിടുന്ന അനന്തരഫലങ്ങൾ എന്തായിരിക്കുമെന്ന് അടുത്ത വചനങ്ങളിൽനിന്ന് മുസ്‌ലിംകൾക്ക് മനസ്സിലാക്കാവുന്നതാണ്.

## വിഭാഗം- 2

وَكَأَيِّن مِّن قَرْيَةٍ عَتَتْ عَنْ أَمْرِ رَبِّهَا وَرُسُلِهِۦ فَحَاسَبْنَٰهَا حِسَابًا شَدِيدًا وَعَذَّبْنَٰهَا عَذَابًا نُّكْرًا ﴿٨﴾

**﴾8﴿ എത്രയോ രാജ്യം [രാജ്യക്കാർ] അതിന്റെ റബ്ബിന്റെയും, അവന്റെ റസൂലുകളുടെയും കൽപന ധിക്കരിച്ചു കളഞ്ഞു! അതിനാൽ, നാം അവയെ കഠിനമായ കണക്ക് വിചാരണ നടത്തുകയും, നികൃഷ്ടമായ [കടുത്ത] ശിക്ഷ ശിക്ഷിക്കുകയും ചെയ്തു.**

فَذَاقَتْ وَبَالَ أَمْرِهَا وَكَانَ عَٰقِبَةُ أَمْرِهَا خُسْرًا ﴿٩﴾

**﴾9﴿ അങ്ങനെ, അവയുടെ കാര്യത്തിന്റെ ദുഷ്ഫലം അവ ആസ്വദിച്ചു; അവയുടെ കാര്യത്തിന്റെ പര്യവസാനം നഷ്ടം (തന്നെ) ആയിരുന്നുതാനും.**

أَعَدَّ ٱللَّهُ لَهُمْ عَذَابًا شَدِيدًا ۖ فَٱتَّقُوا۟ ٱللَّهَ يَـٰٓأُو۟لِى ٱلْأَلْبَـٰبِ ٱلَّذِينَ ءَامَنُوا۟ ۚ قَدْ أَنزَلَ ٱللَّهُ إِلَيْكُمْ ذِكْرًا ﴿١٠﴾

﴾10﴿ അവർക്ക് [ആ രാജ്യക്കാർക്ക്] അല്ലാഹു കഠിനമായ ഒരു ശിക്ഷ ഒരുക്കിവെച്ചിരിക്കുന്നു. ആകയാൽ, നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുവിൻ- ബുദ്ധിമാന്മാരേ, (അതെ), വിശ്വസിച്ചവരേ, തീർച്ചയായും നിങ്ങൾക്ക് അല്ലാഹു ഒരു ഉൽബോധനം ഇറക്കിത്തന്നിരിക്കുന്നു;-

رَّسُولًا يَتْلُوا۟ عَلَيْكُمْ ءَايَـٰتِ ٱللَّهِ مُبَيِّنَـٰتٍ لِّيُخْرِجَ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ مِنَ ٱلظُّلُمَـٰتِ إِلَى ٱلنُّورِ ۚ وَمَن يُؤْمِنۢ بِٱللَّهِ وَيَعْمَلْ صَـٰلِحًا يُدْخِلْهُ جَنَّـٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ خَـٰلِدِينَ فِيهَآ أَبَدًا ۖ قَدْ أَحْسَنَ ٱللَّهُ لَهُۥ رِزْقًا ﴿١١﴾

﴾11﴿ (അതെ) ഒരു റസൂലിനെ (അയച്ചിരിക്കുന്നു). വ്യക്തമായി വിവരിക്കുന്നതായുംകൊണ്ട് അല്ലാഹുവിന്റെ ആയത്തുകളെ [വേദലക്ഷ്യങ്ങളെ] അദ്ദേഹം നിങ്ങൾക്ക് ഓതിത്തരുന്നു; വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരെ അന്ധകാരങ്ങളിൽനിന്ന് പ്രകാശത്തിലേക്ക് വരുത്തുവാൻവേണ്ടി.

അല്ലാഹുവിൽ വിശ്വസിക്കുകയും, സൽക്കർമം പ്രവർത്തിക്കുകയും ചെയ്യുന്നതാരോ അവനെ അവൻ അടിഭാഗത്തുകൂടി അരുവികൾ ഒഴുകുന്ന സ്വർഗങ്ങളിൽ പ്രവേശിപ്പിക്കുന്നതാണ്; അതിൽ എന്നെന്നും നിത്യവാസികളായ നിലയിൽ. അല്ലാഹു അ(ങ്ങനെയുള്ള)വന് ഉപജീവനം നന്നാ(യി ഒരു)ക്കി വെച്ചിട്ടുണ്ട്.

---

﴾8﴿ وَكَأَيِّن എത്രയോ, എത്രയാണ് مِّن قَرْيَةٍ രാജ്യമായിട്ട്, രാജ്യത്തിൽനിന്ന് عَتَتْ അത് ധിക്കരിച്ചു, അതിരുകടന്നു, അതിലംഘിച്ചു عَنْ أَمْرِ കൽപനവിട്ടു رَبِّهَا അതിന്റെ റബ്ബിന്റെ وَرُسُلِهِۦ അവന്റെ റസൂലുകളുടെയും فَحَاسَبْنَـٰهَا അതിനാൽ നാം അതിനെ വിചാരണ (കണക്ക് നോക്കൽ) നടത്തി حِسَابًا ഒരു വിചാരണ (കണ

ക്കുനോക്കൽ) شَدِيدًا കഠിനമായ وَعَذَّبْنَٰهَا അതിനെ നാം ശിക്ഷിക്കുകയും ചെയ്തു فَذَاقَتْ ﴾9﴿ വെറുക്കപ്പെട്ട (നികൃഷ്ടമായ, വഷളായ, കടുത്ത) ശിക്ഷ عَذَابًا نُّكْرًا അങ്ങനെ അത് രുചിനോക്കി, ആസ്വദിച്ചു وَبَالَ ദുഷ്ഫലം, ഭവിഷ്യത്ത്, നാശം أَمْرِهَا അതിന്റെ കാര്യത്തിന്റെ وَكَانَ ആയിരുന്നു عَٰقِبَةُ أَمْرِهَا അതിന്റെ കാര്യത്തിന്റെ കലാശം خُسْرًا നഷ്ടം ﴾10﴿ أَعَدَّ ٱللَّهُ അല്ലാഹു ഒരുക്കിയിരിക്കുന്നു لَهُمْ അവർക്ക് عَذَابًا شَدِيدًا കഠിനശിക്ഷ فَٱتَّقُوا۟ ٱللَّهَ ആകയാൽ അല്ലാഹുവിനെ നിങ്ങൾ സൂക്ഷി ക്കുവിൻ يَٰٓأُو۟لِى ٱلْأَلْبَٰبِ ബുദ്ധിമാൻമാരേ ٱلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരായ قَدْ أَنزَلَ ٱللَّهُ തീർച്ചയായും അല്ലാഹു ഇറക്കിയിരിക്കുന്നു إِلَيْكُمْ നിങ്ങൾക്ക് ذِكْرًا ഒരു ഉൽബോ ധനം, സ്മരണ, ഉപദേശം ﴾11﴿ رَّسُولًا അതായത് ഒരു റസൂൽ يَتْلُوا۟ عَلَيْكُمْ നിങ്ങൾക്ക് ഓതി (പാരായണം ചെയ്തു) തരുന്ന ءَايَٰتِ ٱللَّهِ അല്ലാഹുവിന്റെ ആയത്തുകളെ مُبَيِّنَٰتٍ വ്യക്തമാക്കുന്നു(വിവരിക്കുന്ന)വയായിട്ട് لِّيُخْرِجَ വെളിക്കുവരുത്തുവാൻ (പു റപ്പെടുവിക്കുവാൻ) വേണ്ടി ٱلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരെ وَعَمِلُوا۟ ٱلصَّٰلِحَٰتِ സൽക്കർമ ങ്ങൾ പ്രവർത്തിക്കയും ചെയ്തു مِنَ ٱلظُّلُمَٰتِ ഇരുട്ട് (അന്ധകാരം)കളിൽനിന്ന് إِلَى ٱلنُّورِ പ്രകാശ (വെളിച്ച)ത്തിലേക്ക് وَمَن يُؤْمِنۢ ആർ വിശ്വസിക്കുന്നുവോ بِٱللَّهِ അല്ലാ ഹുവിൽ وَيَعْمَلْ صَٰلِحًا സൽക്കർമം പ്രവർത്തിക്കുകയും يُدْخِلْهُ അവനെ അവൻ പ്രവേശിപ്പിക്കും جَنَّٰتٍ സ്വർഗങ്ങളിൽ تَجْرِى مِن تَحْتِهَا അതിന്റെ അടിയിൽകൂടി ഒഴു കുന്ന, നടക്കുന്ന ٱلْأَنْهَٰرُ അരുവികൾ, നദികൾ خَٰلِدِينَ فِيهَآ അതിൽ നിത്യവാസിക ളായിക്കൊണ്ട് أَبَدًا എന്നെന്നും, എക്കാലവും قَدْ أَحْسَنَ ٱللَّهُ അല്ലാഹു തീർച്ചയായും നന്നാക്കിവെച്ചിട്ടുണ്ട് لَهُۥ അങ്ങനെയുള്ളവന് رِزْقًا ആഹാരം, ഉപജീവനം

---

അല്ലാഹുവിന്റെയും, അവന്റെ ദൂതൻമാരുടെയും കൽപനകൾ ധിക്കരിച്ച ജനങ്ങൾ ഇഹത്തിൽ അനുഭവിച്ചതും, പരത്തിൽ അനുഭവിക്കാനിരിക്കുന്നതുമായ ദുരന്തഫലങ്ങളെ ചൂണ്ടിക്കാട്ടിക്കൊണ്ട് സത്യവിശ്വാസികളാകുന്ന ബുദ്ധിമാൻമാ രെ– അവരാണല്ലോ യഥാർത്ഥബുദ്ധിമാൻമാർ– അല്ലാഹു ഉപദേശിക്കുകയാണ്: നിങ്ങൾ അല്ലാഹുവിന്റെ വിധിവിലക്കുകൾ അനുസരിച്ചുകൊണ്ട് അവനെ സൂക്ഷി ക്കണം, നിങ്ങൾക്ക് നേർമാർഗം വ്യക്തമായി വിവരിച്ചു തരുന്ന വേദഗ്രന്ഥവും ദൈവദൂതനും ഉണ്ട്, ദുർമാർഗത്തിന്റെ അന്ധകാരങ്ങളിൽനിന്ന് സൻമാർഗത്തിന്റെ വെളിച്ചത്തിലേക്ക് അദ്ദേഹം നിങ്ങളെ കൊണ്ടുവരും, നിങ്ങൾ സത്യവിശ്വാസവും സൽക്കർമവും കൈവിടാതിരിക്കുന്ന പക്ഷം നിങ്ങൾക്ക് ശാശ്വതമായ സ്വർഗീയ ജീവിതം ലഭിക്കും, നിങ്ങൾക്ക് വേണ്ടതെല്ലാം അല്ലാഹു ഒരുക്കിക്കഴിഞ്ഞിട്ടുണ്ട് എന്നൊക്കെ.

8 -ാം വചനത്തിൽ അവരെ കഠിനമായ വിചാരണ നടത്തിയെന്നും ശിക്ഷിച്ചുവെന്നും പറഞ്ഞത് പരലോകത്തുവെച്ച് നിസ്സംശയം നടക്കുവാനിരിക്കുന്ന സംഭവങ്ങളെ ഭൂതകാല രൂപത്തിൽ എടുത്ത് കാട്ടിയിരിക്കുകയാണ് എന്നത്രെ മിക്ക മുഫസ്സിറുകളും പറയുന്നത്. ഈ ലോകത്തുവെച്ച് അവർ അനുഭവിക്കേണ്ടിവന്ന വിചാരണയും, ശിക്ഷയുമാണ് ഉദ്ദേശ്യമെന്നത്രെ മറ്റ് ചില മുഫസ്സിറുകൾ പറയുന്നത്. അപ്പോൾ, വിചാരണചെയ്തു എന്ന് പറഞ്ഞതിന്റെ താൽപര്യം, അവരുടെ കർമങ്ങളെ ശരിക്കും കണക്കുവെച്ച് രേഖപ്പെടുത്തുകയും, ശരിയായ കണക്കിനു തന്നെ അവരുടെമേൽ നടപടിയെടുക്കുകയും ചെയ്തു എന്നായിരിക്കും. 10 -ാം വചനത്തിൽ അവർക്ക് കഠിനമായ ശിക്ഷ ഒരുക്കിയിട്ടുണ്ടെന്ന് പറഞ്ഞത് പരലോകശിക്ഷയെക്കുറിച്ച് തന്നെയാണ് എന്നതിൽ സംശയമില്ല. الله اعلم

ٱللَّهُ ٱلَّذِى خَلَقَ سَبْعَ سَمَـٰوَٰتٍ وَمِنَ ٱلْأَرْضِ مِثْلَهُنَّ يَتَنَزَّلُ ٱلْأَمْرُ بَيْنَهُنَّ لِتَعْلَمُوٓا۟ أَنَّ ٱللَّهَ عَلَىٰ كُلِّ شَىْءٍ قَدِيرٌ وَأَنَّ ٱللَّهَ قَدْ أَحَاطَ بِكُلِّ شَىْءٍ عِلْمًۢا ﴿١٢﴾

**﴾12﴿ ഏഴ് ആകാശങ്ങളെ- ഭൂമിയിൽനിന്നും തന്നെ അവയെപ്പോലെ- സൃഷ്ടിച്ചവനത്രെ അല്ലാഹു . അവയ്ക്കിടയിൽ കൽപന ഇറങ്ങിക്കൊണ്ടിരിക്കുന്നു;**

**അല്ലാഹു എല്ലാ കാര്യങ്ങൾക്കും കഴിവുള്ളവനാണെന്നും, അല്ലാഹു അറിവുകൊണ്ട് എല്ലാ വസ്തുവെയും വലയം ചെയ്തിരിക്കുന്നുവെന്നും നിങ്ങൾ അറിയുവാൻവേണ്ടിയത്രെ (ഇതെല്ലാം അറിയിക്കുന്നത്).**

---

**﴾12﴿** ٱللَّهُ അല്ലാഹു ٱلَّذِى خَلَقَ സൃഷ്ടിച്ചവനത്രെ سَبْعَ سَمَـٰوَٰتٍ ഏഴ് ആകാശങ്ങളെ وَمِنَ ٱلْأَرْضِ ഭൂമിയിൽനിന്നും തന്നെ مِثْلَهُنَّ അവയെപ്പോലെ, അവയുടെ അത്ര يَتَنَزَّلُ ഇറങ്ങിക്കൊണ്ടിരിക്കുന്നു ٱلْأَمْرُ കല്പന, കാര്യം بَيْنَهُنَّ അവയ്ക്കിടയിൽ لِتَعْلَمُوٓا۟ നിങ്ങൾ അറിയുവാൻ വേണ്ടി(യാണ്) أَنَّ ٱللَّهَ അല്ലാഹു (ആകുന്നു) വെന്ന് عَلَىٰ كُلِّ شَىْءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവൻ ആകുന്നു (എന്ന്) وَأَنَّ ٱللَّهَ അല്ലാഹു (ഉണ്ട്) എന്നും قَدْ أَحَاطَ വലയം ചെയ്തിട്ടുണ്ട് (എന്നും) بِكُلِّ شَىْءٍ എല്ലാ കാര്യത്തെക്കുറിച്ചും عِلْمًۢا അറിവിനാൽ, (അറിവുകൊണ്ട്)

---

ഏഴ് ആകാശങ്ങൾ (سبع سماوات) എന്ന് ക്വുർആൻ ഒന്നിലധികം സ്ഥലത്ത് പ്രസ്താവിച്ചിട്ടുണ്ട്. ഇതിനെപ്പറ്റി സൂ: മുഅ്മിനൂൻ 17 -ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ നാം വിവരിച്ചത് ഓർക്കുക. അതിന്റെ ചുരുക്കം ഇതാണ്:'ഏഴ് ആകാശ

ങ്ങൾ'ഏതെല്ലാമാണ്, എങ്ങനെയെല്ലാമാണ് എന്നൊന്നും നമുക്കറിഞ്ഞുകൂടാ. അല്ലാഹുവിനറിയാം. ഇന്നേവരെ ശാസ്ത്രജ്ഞൻമാർക്കും അതും കണ്ടെത്തുവാൻ കഴിഞ്ഞിട്ടില്ല. ശാസ്ത്രത്തിന് കണ്ടെത്തുവാൻ കഴിയാത്ത കണക്കറ്റ യാഥാർത്ഥ്യ ങ്ങൾ നിലവിലുണ്ടെന്ന കാര്യത്തിൽ സംശയമില്ല. ഒരിക്കൽ സ്വീകരിക്കപ്പെട്ട ശാസ്ത്രീയ സിദ്ധാന്തം മറ്റൊരിക്കൽ ശാസ്ത്രംതന്നെ തെറ്റാണെന്ന് തെളിയി ക്കലും അപൂർവമല്ല. ഇന്നുവരെ ഉപരിമണ്ഡലത്തിൽ ശാസ്ത്രദൃഷ്ടിക്ക് കണ്ടു പിടിക്കുവാൻ സാധിച്ചിട്ടുള്ളതത്രയും ഒന്നാമത്തെ ആകാശാതിർത്തിക്കുള്ളിൽ സ്ഥിതിചെയ്യുന്നവയാണെന്നും അതിനപ്പുറത്തുള്ള ബാക്കി ആറ് ആകാശങ്ങളെ ക്കുറിച്ചും ശാസ്ത്രത്തിന് ഊഹിക്കുവാൻപോലും കഴിയാതിരിക്കുകയാണെന്നും വരാം. ഏതായാലും, ആകാശങ്ങളടക്കമുള്ള എല്ലാറ്റിന്റെയും സ്രഷ്ടാവായ അല്ലാഹു അവ ഏഴെണ്ണമാണ് എന്ന് ആവർത്തിച്ചു പറഞ്ഞതിന് മറ്റേതെങ്കിലും അർത്ഥത്തിൽ വ്യാഖ്യാനിച്ചൊപ്പിക്കുവാൻ ആർക്കും അർഹതയും അധികാരവു മില്ലതന്നെ.

ഭൂമിയെക്കുറിച്ച് ഏഴ് ഭൂമികൾ ( سبع ارضين) എന്ന് ക്വുർആനിൽ വ്യക്ത മായി എവിടെയും പ്രസ്താവിച്ചിട്ടില്ല. എങ്കിലും, ഭൂമിയും ഏഴുണ്ടെന്നാണ് ഈ വചനത്തിൽനിന്ന് മനസ്സിലാകുന്നത്. ومن الأرض مثلهن (ഭൂമിയിൽ നിന്നും അവയെ- ഏഴ് ആകാശങ്ങളെ -പ്പോലെ) എന്ന് പറഞ്ഞതിന്റെ അർത്ഥം അതാണല്ലോ. ചില നബിവചനങ്ങളിൽ ഏഴ് ഭൂമികൾ എന്ന് വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്താനും. അവയിൽ ഒന്ന് ഇതാണ്; من ظلم قيد شبر من الأرض طوقه الله من سبع ارضين – متفق عليه) ഒരാൾ ഭൂമിയിൽനിന്ന് ഒരു ചാൺ സ്ഥലം അക്രമിച്ചെടുത്താൽ, ഏഴ് ഭൂമികളിൽനിന്നു മായി അത് അവന് മാലയിടപ്പെടും. (ബു; മു.) 'ഏഴുഭൂമികളെപ്പറ്റി വന്നിട്ടുള്ള ഹദീഥുകളുടെ അദ്ധ്യായം' (باب ما جاء في سبع ارضين) എന്ന ശീർഷകത്തിൽ ഇതുകൂ ടാതെയും ഹദീഥ് ബുഖാരി ( റ) രേഖപ്പെടുത്തിയിരിക്കുന്നു. ഈ ക്വുർആൻ വചനം അതിൽ ഉദ്ധരിക്കുകയും ചെയ്തിട്ടുണ്ട്. ഏഴ് ആകാശങ്ങളെക്കുറിച്ച് പറഞ്ഞതു പോലെത്തന്നെയാണ് ഏഴ് ഭൂമികളെക്കുറിച്ചും പറയുവാനുള്ളത്. അതിന്റെ യാഥാർത്ഥ്യവും വിശദവിവരവും അല്ലാഹുവിന് മാത്രം അറിയാം. ചില ക്വുർ ആൻ വ്യാഖ്യാതാക്കൾ അവരുടെതായ ചില വ്യാഖ്യാനങ്ങൾകൊണ്ട് തൃപ്തി പ്പെടാറുണ്ടെന്നല്ലാതെ, സൂക്ഷ്മമായോ, തെളിവുസഹിതമോ സ്വീകാര്യമായ ഒരു അഭിപ്രായം ഇതേവരെ ആർക്കും രേഖപ്പെടുത്തുവാൻ സാധിച്ചിട്ടില്ല. മനുഷ്യന്റെ അറിവിനും, അവന്റെ നിരീക്ഷണങ്ങൾക്കും വിഷയീഭവിച്ചിട്ടില്ലാത്ത ചില ഭൂലോ കങ്ങൾ അനന്തവിസ്തൃതമായ ആകാശമണ്ഡലത്തിൽ എവിടെയെങ്കിലും ഉണ്ടാ യിരിക്കുന്നതിൽ യാതൊരു അസാംഗത്യവുമില്ല.'سبع سماوات ومن الأرض مثلهن(ഏഴ് ആകാശങ്ങളും, ഭൂമിയിൽനിന്നും തന്നെ അതുപോലെ)' എന്ന ആയത്തിന്റെ വ്യാഖ്യാനം ഞാൻ പറഞ്ഞാൽ നിങ്ങൾ അവിശ്വസിച്ചു പോയേക്കും- അഥവാ വ്യാജമാക്കിയേക്കും' എന്നും മറ്റും ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി നിവേദനങ്ങൾ വന്നിട്ടുണ്ട്. അല്ലാഹു അറിയിച്ചുതന്നത് യാതൊരു ഏറ്റക്കുറവും വരുത്താതെ അങ്ങ് വിശ്വസിക്കുക, യാഥാർത്ഥ്യം അവങ്കലേക്ക് വിട്ടേക്കുക, കിട്ടി

ക്കഴിഞ്ഞ അറിവുകൾ ഉപയോഗപ്പെടുത്തിക്കൊണ്ട് അവന്റെ സൃഷ്ടിവൈഭവത്തെപ്പറ്റി ചിന്തിക്കുക, ഇതാണ് നമുക്ക് ചെയ്യാനുള്ളത്.

ആകാശലോകങ്ങളാകട്ടെ, ഭൂമിലോകങ്ങളാകട്ടെ, അവയിലെല്ലാംതന്നെ അല്ലാഹുവിന്റെ കൽപനയനുസരിച്ചാണ് കാര്യങ്ങളെല്ലാം നടമാടിക്കൊണ്ടിരിക്കുന്നത്. അവൻ അറിയാതെയോ, അവന്റെ കൽപനാധികാരങ്ങൾക്കനുസരിച്ചല്ലാതെയോ ഒരു കാര്യവും നടക്കുന്നില്ല. എല്ലാറ്റിന്റെയും സ്രഷ്ടാവെന്നപോലെ എല്ലാറ്റിന്റെയും നിയന്താവും, ഭരണകർത്താവും അവൻതന്നെ. അവൻ സർവ്വശക്തനും, സർവ്വജ്ഞനുമാണ്. ഏറ്റവും അടിസ്ഥാനപരമായ ഈ പരമാർത്ഥങ്ങൾ മനുഷ്യൻ സദാ ഓർത്തും അറിഞ്ഞുമിരിക്കേണ്ടതുണ്ട്. അവന്റെ സകല നന്മയുടെയും അടിത്തറ ഇതത്രെ.

اللهم لك الحمد ولك المنة

سورة التحريم

# 66. സൂറത്തുത്തഹ്‌രീം

മദീനഃയിൽ അവതരിച്ചത് - വചനങ്ങൾ 12 - വിഭാഗം (റുകൂഉ്) 2

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

يَٰٓأَيُّهَا ٱلنَّبِيُّ لِمَ تُحَرِّمُ مَآ أَحَلَّ ٱللَّهُ لَكَ

**《1》 ഹേ, നബിയേ, അല്ലാഹു നിനക്ക് അനുവദനീയമാക്കിത്തന്നിട്ടുള്ളതിനെ നീ എന്തിന് നിഷിദ്ധമാക്കുന്നു?!**

تَبۡتَغِي مَرۡضَاتَ أَزۡوَٰجِكَۚ وَٱللَّهُ غَفُورٞ رَّحِيمٞ ﴿١﴾

**നീ നിന്റെ ഭാര്യമാരുടെ പ്രീതിയെ തേടുന്നു. അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.**

---

《1》 يَٰٓأَيُّهَا ٱلنَّبِيُّ ഹേ, നബിയേ لِمَ تُحَرِّمُ എന്തിനാണ് ഹറാമാ (നിഷിദ്ധമാ)ക്കുന്നത് مَآ أَحَلَّ ٱللَّهُ അല്ലാഹു ഹലാലാ (അനുവദനീയമാ)ക്കിയതിനെ لَكَ നിനക്ക് تَبۡتَغِي നീ ഉദ്ദേശിച്ചു (തേടി)കൊണ്ട്, നീ തേടുന്നു مَرۡضَاتَ പ്രീതി, തൃപ്തി أَزۡوَٰجِكَ നിന്റെ ഇണകളുടെ (ഭാര്യമാരുടെ) وَٱللَّهُ غَفُورٞ അല്ലാഹു പൊറുക്കുന്നവനാണ് رَّحِيمٞ കരുണാനിധിയാണ്

---

ആഇശഃ (റ) പ്രസ്താവിച്ചതായി ബുഖാരി, മുസ്‌ലിം (റ) മുതലായവർ ഇപ്രകാരം ഉദ്ധരിക്കുന്നു: അസ്വ്ർ നമസ്കാരം കഴിഞ്ഞാൽ നബി ﷺ തന്റെ ഭാര്യമാരുടെ അടുക്കൽ പോകാറുണ്ടായിരുന്നു. (അക്കൂട്ടത്തിൽ) സൈനബഃയുടെ അടുത്ത് പോകുകയും, അവിടെനിന്ന് തേൻ കുടിക്കുകയും ചെയ്തിരുന്നു. ഞാനും ഹഫ്സ്വഃയും കൂടി ഇങ്ങനെ പറഞ്ഞൊത്തു. നബി ﷺ ഞങ്ങൾ രണ്ടു

പേരിൽ ആരുടെ അടുക്കൽ വന്നാലും അവൾ അവിടത്തോട് ഇങ്ങനെ പറയണം. 'തിരുമേനിയിൽനിന്ന് 'മഗാഫീറി'ന്റെ വാസന അനുഭവപ്പെടുന്നുവല്ലോ!' അങ്ങനെ, തിരുമേനി ഒരാളുടെ അടുക്കൽ ചെന്നപ്പോൾ അവൾ അങ്ങനെ പറയുകയും ചെയ്തു. തിരുമേനി പറഞ്ഞു: 'ഇല്ല. ഞാൻ സൈനബയുടെ അടുക്കൽനിന്ന് തേൻ കുടിച്ചതാണ്. എനി, അത് ആവർത്തിക്കുന്നതുമല്ല. ഞാൻ ശപഥം ചെയ്തിരിക്കുന്നു. നീ മറ്റാരോടും ഇതിനെപ്പറ്റി പ്രസ്താവിക്കരുത്.' ('മഗാഫീർ' എന്ന് പറഞ്ഞത് ഏതോ ഒരു വൃക്ഷത്തിന്റെ കറ- അഥവാ ഗൂന്ത്- ആകുന്നു. അതിന്റെ വാസന സുഖകരമല്ല. രുചിയാകട്ടെ മധുരവുമാണ്). ഈ സംഭവത്തെത്തുടർന്നാണ് ഈ വചനങ്ങൾ അവതരിച്ചത് എന്നാണ് ബലമായ അഭിപ്രായം. വേറെയും അഭിപ്രായങ്ങൾ ഉണ്ട്.

ആഇശഃ (റ) അബൂബക്ർ (റ)ന്റെ മകളും, ഹഫ്സ്വഃ (റ) ഉമർ (റ)ന്റെ മകളുമാകുന്നു. തിരുമേനിയുടെ പത്നിമാരിൽ ഇവർ രണ്ടുപേരും തമ്മിൽ പ്രത്യേക സ്നേഹബന്ധമുണ്ടായിരുന്നു. മറ്റുള്ളവരെക്കാൾ അഭിമാനികളുമായിരുന്നു. ആ നിലക്ക് സൈനബ് (റ)യുടെ അടുക്കൽനിന്ന് നബി ﷺ തേൻകുടിക്കാറുള്ള വിവരം അറിഞ്ഞപ്പോൾ അവർക്ക് രണ്ടുപേർക്കും അതത്ര രസിച്ചില്ല. മേലിൽ ആ പതിവ് ഇല്ലാതായിത്തീരുവാൻവേണ്ടി രണ്ടുപേരും കൂടി എടുത്ത ഒരു സൂത്രമായിരുന്നു അത്. ഇത് കേവലം സ്ത്രീ സഹജമായ ഒരു സ്വഭാവമാണല്ലോ. നബി തിരുമേനി ﷺ യാകട്ടെ, തന്നിൽനിന്ന് സുഗന്ധമല്ലാതെ, ദുർഗന്ധം പുറത്ത് വരുത്തുന്നത് ഒട്ടും ഇഷ്ടപ്പെടാത്ത ആളുമാണ്.

അല്ലാഹു ഹലാലാക്കിയ (അനുവദനീയമാക്കിയ) ഒരു ഉത്തമ വസ്തുവാണ് തേൻ. ചില ഭാര്യമാരുടെ അപ്രീതി സമ്പാദിക്കാതിരിക്കുവാൻ വേണ്ടിയാണ് തിരുമേനി മേലിൽ അത് കുടിക്കുകയില്ലെന്ന് ശപഥം ചെയ്തത്. ഇതിനെക്കുറിച്ചാണ് അല്ലാഹു തിരുമേനിയെ ആക്ഷേപിച്ചത്. അത് തിരുമേനിയുടെ പദവിക്ക് യോജിച്ചതായില്ല- അഥവാ, ഭാര്യമാരുടെ പ്രീതിക്കുവേണ്ടി ആ പറഞ്ഞത് നന്നായില്ല- എന്നതാണ് ആക്ഷേപത്തിന് കാരണം. എന്നല്ലാതെ, അല്ലാഹു അനുവദനീയമാണെന്ന് കൽപിച്ച ഒരു കാര്യം തിരുമേനി നിഷിദ്ധമാണെന്ന് (ഹറാമാണെന്ന്) വിധിച്ചുവെന്നോ, അല്ലാഹുവിന്റെ വിധിയെ നബി ﷺ അവഗണിച്ചുവെന്നോ അല്ല ഉദ്ദേശ്യം. നബി തിരുമേനി ﷺ ഒരിക്കലും അങ്ങനെ ചെയ്കയില്ലെന്ന് സ്പഷ്ടമാണല്ലോ. നബിയേ എന്ന് വിളിച്ചുകൊണ്ടാണ് അല്ലാഹു ആക്ഷേപം ഉന്നയിക്കുന്നത്. അല്ലാഹു വളരെ പൊറുക്കുന്നവനും കരുണാനിധിയുമാണ് എന്ന് പറഞ്ഞുകൊണ്ട് അത് സമാപിക്കുകയും ചെയ്തിരിക്കുന്നു. ഇതുപോലെ നന്നല്ലാത്ത വല്ല വിഷയത്തെക്കുറിച്ചും സത്യം ചെയ്തു കഴിഞ്ഞാൽ, പിന്നീട് അതിന് പ്രായശ്ചിത്തം ചെയ്ത് മടങ്ങേണ്ടതുണ്ട് എന്ന് അടുത്ത വചനത്തിൽ ചൂണ്ടിക്കാട്ടുന്നു.

قَدْ فَرَضَ ٱللَّهُ لَكُمْ تَحِلَّةَ أَيْمَـٰنِكُمْ ۚ وَٱللَّهُ مَوْلَىٰكُمْ ۖ وَهُوَ ٱلْعَلِيمُ ٱلْحَكِيمُ ﴿٢﴾

**《2》 നിങ്ങളുടെ സത്യങ്ങൾക്കുള്ള പരിഹാരം അല്ലാഹു നിങ്ങൾക്ക് നിയമിച്ചു തന്നിട്ടുമുണ്ട്; അല്ലാഹു നിങ്ങളുടെ 'മൗലാ' [യജമാനൻ] ആകുന്നു; അവനത്രെ അഗാധജ്ഞനായ സർവ്വജ്ഞൻ.**

---

《2》 قَدْ فَرَضَ ٱللَّهُ അല്ലാഹു നിയമിച്ചിട്ടുണ്ട് لَكُمْ നിങ്ങൾക്ക് تَحِلَّةَ أَيْمَـٰنِكُمْ നിങ്ങളുടെ സത്യങ്ങളുടെ പരിഹാരം وَٱللَّهُ അല്ലാഹു مَوْلَىٰكُمْ നിങ്ങളുടെ യജമാനൻ, (രക്ഷാധികാരി, സഹായകൻ, ഉറ്റബന്ധു) ആകുന്നു وَهُوَ അവൻ തന്നെ ٱلْعَلِيمُ സർവ്വജ്ഞൻ ٱلْحَكِيمُ അഗാധജ്ഞനായ, യുക്തിമാൻ

---

ചെയ്ത സത്യത്തിൽനിന്ന് മടങ്ങുമ്പോൾ അതിന് പ്രായശ്ചിത്തം നൽകേണ്ടതുണ്ടെന്ന നിയമം ഓർമിപ്പിക്കുകയാണ് ഈ വചനം ചെയ്യുന്നത്. പ്രായശ്ചിത്തം എന്താണെന്ന് സൂ: മാഇദഃ 92-ാം വചനത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. പത്ത് ദരിദ്രൻമാർക്ക് ഭക്ഷണമോ വസ്ത്രമോ നൽകുക, അല്ലെങ്കിൽ ഒരു അടിമയെ മോചിപ്പിക്കുക,സാധിക്കാത്ത പക്ഷം മൂന്ന് ദിവസം നോമ്പനുഷ്ഠിക്കുക, ഇതാണ് സത്യത്തിന്റെ പ്രായശ്ചിത്തം (الكفارة). നബിﷺ അരുളിച്ചെയ്തതായി അബൂഹുറയ്റഃ ഇങ്ങനെ നിവേദനം ചെയ്തിരിക്കുന്നു: 'ഒരാൾ ഒരു കാര്യം സത്യം ചെയ്തിട്ട് അതിനെക്കാൾ ഉത്തമം മറ്റൊന്നാണെന്നുകണ്ടാൽ, അവൻ തന്റെ സത്യത്തിന് പ്രായശ്ചിത്തം നൽകുകയും, ഉത്തമമായത് ഏതോ അത് ചെയ്യുകയും ചെയ്തുകൊള്ളട്ടെ.' (മു.) ഏതെങ്കിലും നല്ലകാര്യത്തിന് തടസ്സമായേക്കുന്നതോ, നന്നല്ലാത്ത കാര്യത്തിന് കാരണമായേക്കുന്നതോ ആയ വല്ല ശപഥവും ചെയ്തുപോയാൽ അതിന് പ്രായശ്ചിത്തം നൽകികൊണ്ട് അതിൽനിന്ന് മടങ്ങേണ്ടതാണ് എന്ന് സാരം.

وَإِذْ أَسَرَّ ٱلنَّبِىُّ إِلَىٰ بَعْضِ أَزْوَٰجِهِۦ حَدِيثًا فَلَمَّا نَبَّأَتْ بِهِۦ وَأَظْهَرَهُ ٱللَّهُ عَلَيْهِ عَرَّفَ بَعْضَهُۥ وَأَعْرَضَ عَنۢ بَعْضٍ

**《3》 തന്റെ ഭാര്യമാരിൽ ചിലരോട് നബി ഒരു വർത്തമാനം രഹസ്യമായിപ്പറഞ്ഞ സന്ദർഭം: എന്നിട്ട് അവൾ അതിനെക്കുറിച്ച് (മറ്റൊരാളോട്) വിവരമറിയിക്കുകയും, അല്ലാഹു അദ്ദേഹത്തിന് [നബിക്ക്] അതിനെപ്പറ്റി വെളിവാക്കിക്കൊടുക്കുകയും ചെയ്തപ്പോൾ, അതിന്റെ ചിലഭാഗം അദ്ദേഹം അറിയിച്ചുകൊടുക്കുകയും, ചിലഭാഗം വിട്ടുകളയുകയും ചെയ്തു.**

فَلَمَّا نَبَّأَهَا بِهِۦ قَالَتْ مَنْ أَنۢبَأَكَ هَٰذَا ۖ قَالَ نَبَّأَنِىَ ٱلْعَلِيمُ ٱلْخَبِيرُ ﴿٣﴾

**അങ്ങനെ, അദ്ദേഹം അവൾക്ക് അതിനെക്കുറിച്ച് വിവരമറിയിച്ചപ്പോൾ, അവൾ പറഞ്ഞു: 'ഇത് ആരാണ് അങ്ങേക്ക് വിവരമറിയിച്ചു തന്നത്?!' അദ്ദേഹം പറഞ്ഞു: 'എനിക്ക് സൂക്ഷ്മമായി അറിയുന്ന സർവ്വജ്ഞൻ വിവരമറിയിച്ചിരിക്കുന്നു.'**

---

﴾3﴿ وَإِذْ أَسَرَّ രഹസ്യം (സ്വകാര്യം) പറഞ്ഞ സന്ദർഭം ٱلنَّبِىُّ നബി, പ്രവാചകൻ إِلَىٰ بَعْضِ ചിലരിലേക്ക് أَزْوَٰجِهِۦ തന്റെ ഭാര്യമാരിലെ حَدِيثًا ഒരു വർത്തമാനം فَلَمَّا نَبَّأَتْ എന്നിട്ടവൾ വിവരമറിയിച്ചപ്പോൾ بِهِۦ അതിനെക്കുറിച്ച് وَأَظْهَرَهُ അദ്ദേഹത്തെ വെളിവാക്കി (അദ്ദേഹത്തിന് വ്യക്തമാക്കി)ക്കൊടുക്കുകയും ٱللَّهُ അല്ലാഹു عَلَيْهِ അതിനെപ്പറ്റി عَرَّفَ അദ്ദേഹം അറിയിച്ചു, മനസ്സിലാക്കി بَعْضَهُۥ അതിൽ ചിലത് وَأَعْرَضَ തിരിഞ്ഞു (വിട്ടു) കളയുകയും ചെയ്തു عَنۢ بَعْضٍ ചിലതിനെ, ചിലതിൽ നിന്ന് فَلَمَّا نَبَّأَهَا അങ്ങനെ അദ്ദേഹം അവൾക്ക് വിവരമറിയിച്ചപ്പോൾ بِهِۦ അതിനെപ്പറ്റി قَالَتْ അവൾ പറഞ്ഞു مَنْ أَنۢبَأَكَ അങ്ങേക്ക് (തനിക്ക്) ആർ അറിയിച്ചുതന്നു, هَٰذَا ഇത് قَالَ അദ്ദേഹം പറഞ്ഞു نَبَّأَنِىَ എനിക്ക് വിവരമറിയിച്ചു ٱلْعَلِيمُ സർവജ്ഞൻ ٱلْخَبِيرُ സൂക്ഷ്മമായറിയുന്നവനായ

---

സൈനബഃ (റ)യുടെ വീട്ടിൽനിന്ന് തേൻകുടിച്ചതും, മേലിൽ കുടിക്കുകയില്ലെന്ന് സത്യം ചെയ്തതും തിരുമേനി ഹഫ്സ്വഃ (റ)യോട് പറഞ്ഞപ്പോൾ ഇത് ആരെയും അറിയിക്കരുതെന്നുകൂടി പറഞ്ഞിട്ടുണ്ടായിരുന്നുവല്ലോ. പക്ഷേ, ഹഫ്സ്വഃ (റ) ആ വിവരം ആഇശഃ (റ)യോട് പറഞ്ഞു. ഈ വിവരം വഹ്‌യ് മുഖേന അല്ലാഹു നബിﷺക്ക് വിവരം കൊടുത്തു. തിരുമേനി തന്റെ സ്വകാര്യം പുറത്തായ വിവരം ഹഫ്സ്വഃ (റ)യെ അറിയിച്ചു. എങ്കിലും, ചിലഭാഗം മാത്രമേ തിരുമേനി പ്രസ്താവിച്ചിട്ടുള്ളൂ. കാരണം, മുഴുവൻ ഭാഗം അറിഞ്ഞതായി പ്രസ്താവിച്ചാൽ അത് അവർക്ക് അപമാനമായിരിക്കുമല്ലോ. തങ്ങൾ തമ്മിൽ നടന്ന ഈ രഹസ്യം എങ്ങനെയാണ് തിരുമേനി അറിഞ്ഞത്? ആഇശഃ (റ) നബിﷺയോട് പറഞ്ഞിരിക്കുമോ? എന്നൊന്നും അറിയാതെ അവർക്ക് പരിഭ്രമമായി. ആരാണ് അങ്ങേക്ക് വിവരം അറിയിച്ചുതന്നത് എന്നവർ തിരുമേനിയോട് ചോദിച്ചു. എല്ലാം അറിയുന്ന അല്ലാഹുവാണ് അറിയിച്ചുതന്നെതെന്ന് അവിടുന്ന് ഉത്തരം പറഞ്ഞു. ഇതാണ് ഈ വചനത്തിന്റെ താൽപര്യം. നബിﷺക്കെതിരായി നടന്ന ഈ ഗൂഢ പ്രവർത്തനത്തിൽ പങ്കെടുത്ത രണ്ടുപേരുടെയും പേര് വ്യക്തമാക്കാതെ, രണ്ടു പേരെയും അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:-

إِن تَتُوبَآ إِلَى ٱللَّهِ فَقَدْ صَغَتْ قُلُوبُكُمَا

وَإِن تَظَـٰهَرَا عَلَيْهِ فَإِنَّ ٱللَّهَ هُوَ مَوْلَىٰهُ وَجِبْرِيلُ وَصَـٰلِحُ ٱلْمُؤْمِنِينَ ۖ

وَٱلْمَلَـٰٓئِكَةُ بَعْدَ ذَٰلِكَ ظَهِيرٌ ﴿٤﴾

**﴿4﴾ നിങ്ങൾ രണ്ടുപേരും അല്ലാഹുവിങ്കലേക്ക് പശ്ചാത്തപിക്കുന്ന പക്ഷം (അത്യാവശ്യംതന്നെ); (കാരണം) നിങ്ങളുടെ ഹൃദയങ്ങൾ ചെരിഞ്ഞുപോയിട്ടുണ്ട്.**

**നിങ്ങൾ രണ്ടുപേരും അദ്ദേഹത്തിനെതിര പരസ്പരം പിൻതുണ നൽകുകയാണെങ്കിലോ, എന്നാൽ, (അറിഞ്ഞേക്കുക;) അല്ലാഹുവത്രെ അദ്ദേഹത്തിന്റെ മൗലാ സഹായി. ജിബ്‌രീലും, സത്യവിശ്വാസികളിലെ സദ്‌വൃത്തരും (സഹായികളാകുന്നു.) അതിനുപുറമെ, മലക്കുകളും പിൻതുണ നൽകുന്നവരാണ്.**

---

﴿4﴾ إِن تَتُوبَآ നിങ്ങൾ രണ്ടാളും പശ്ചാത്തപിക്കുന്നപക്ഷം, ഖേദിച്ചു മടങ്ങിയാൽ إِلَى ٱللَّهِ അല്ലാഹുവിങ്കലേക്ക് فَقَدْ صَغَتْ എന്നാൽ തെററി (വഴുതി- ചെരിഞ്ഞു) പോയിട്ടുണ്ട് قُلُوبُكُمَا നിങ്ങളുടെ ഹൃദയങ്ങൾ وَإِن تَظَـٰهَرَا നിങ്ങൾ രണ്ടാളും പിൻതുണ (സഹായം) നൽകിയാലോ عَلَيْهِ അദ്ദേഹത്തിന്റെ മേൽ (എതിരായി) فَإِنَّ ٱللَّهَ എന്നാൽ നിശ്ചയമായും അല്ലാഹു هُوَ مَوْلَىٰهُ അവനത്രെ അദ്ദേഹത്തിന്റെ മൗലാ وَجِبْرِيلُ ജിബ്‌രീലും وَصَـٰلِحُ ٱلْمُؤْمِنِينَ സത്യവിശ്വാസികളിൽ നല്ല (സദ്‌വൃത്തരായ)വരും وَٱلْمَلَـٰٓئِكَةُ മലക്കുകളും بَعْدَ ذَٰلِكَ അതിനുപുറമെ, അതിന്റെ പുറമെ ظَهِيرٌ പിൻതുണക്കാരാണ്, സഹായം നൽകുന്നവരാണ്

---

ഏതെങ്കിലും വിധേനയുള്ള അടുത്ത ബന്ധു എന്നാണ് مولى (മൗലാ) എന്ന വാക്കിന്റെ സാക്ഷാൽ അർത്ഥം. അടുപ്പത്തിന്റെ സ്വഭാവമനുസരിച്ച് പല അർത്ഥത്തിലും അത് ഉപയോഗിക്കപ്പെടും. (സൂ: അഹ്സാബ്, 5 -ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ ഇതിനെപ്പറ്റി വിവരിച്ചത് ഓർക്കുക.) 'ഖാമൂസി'ൽ ഇരുപതിൽപരം അർത്ഥങ്ങൾ ഈ വാക്കിന് നൽകിക്കാണാം. 'യജമാനൻ, അടിമ, ഉറ്റവൻ, ചങ്ങാതി, അതിഥി, രക്ഷാധികാരി, സഹായി, ബന്ധു' മുതലായവ അതിൽപെടുന്നു. അപ്പോൾ, ആരെക്കുറിച്ചാണോ 'മൗലാ' എന്ന് പറയുന്നതെങ്കിൽ ആ ആളുമായുള്ള ബന്ധത്തിന്റെ സ്വഭാവം അനുസരിച്ച് അതിന് അർത്ഥം നൽകാം.

നബിﷺക്കെതിരായ ആ സംരംഭത്തിൽ പരസ്പരം സഹായിച്ച രണ്ട് പത്നിമാർ ആരാണെന്ന് ഉമർ (റ)നോട് ചോദിച്ചറിയുവാൻ തനിക്ക് ആഗ്രഹമുണ്ടായിരുന്നിട്ടും അദ്ദേഹത്തോടുള്ള ബഹുമാനം നിമിത്തം, കുറേകാലത്തോളം

അതിന് ധൈര്യപ്പെട്ടില്ലെന്നും, ഒരു ഹജ്ജ് യാത്രയിൽ നിന്നുള്ള മടക്കത്തിൽ ലഭിച്ച ഒരു സന്ദർഭം താൻ അതിന് ഉപയോഗപ്പെടുത്തിയെന്നും, അത് ഹഫ്‌സ്വഃയും, ആഇശഃ (റ)യും ആയിരുന്നുവെന്ന് ഉമർ (റ) മറുപടി പറഞ്ഞുവെന്നും ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചിരിക്കുന്നു. (ബു; മു.)

عَسَىٰ رَبُّهُۥٓ إِن طَلَّقَكُنَّ أَن يُبْدِلَهُۥٓ أَزْوَٰجًا خَيْرًا مِّنكُنَّ مُسْلِمَـٰتٍ مُّؤْمِنَـٰتٍ قَـٰنِتَـٰتٍ تَـٰٓئِبَـٰتٍ عَـٰبِدَٰتٍ سَـٰٓئِحَـٰتٍ ثَيِّبَـٰتٍ وَأَبْكَارًا ﴿٥﴾

**《5》 (നബിയുടെ പത്നിമാരേ) നിങ്ങളെ അദ്ദേഹം വിവാഹമോചനം ചെയ്യുന്നപക്ഷം നിങ്ങളെക്കാൾ ഉത്തമരായ ഭാര്യമാരെ അദ്ദേഹത്തിന് അദ്ദേഹത്തിന്റെ റബ്ബ് പകരം നൽകിയേക്കാം.**

**അതായത്, മുസ്‌ലിംകളായ, സത്യവിശ്വാസിനികളായ, ഭക്തികാണിക്കുന്നവരായ, പശ്ചാത്തപിക്കുന്നവരായ, ആരാധനക്കാരികളായ, വ്രതം ആചരിക്കുന്നവരായ, വിധവകളും കന്യകകളുമായ സ്ത്രീകളെ.**

---

《5》 عَسَىٰ رَبُّهُۥٓ അദ്ദേഹത്തിന്റെ റബ്ബ് ആയേക്കാം إِن طَلَّقَكُنَّ നിങ്ങളെ അദ്ദേഹം ത്വലാക്വ് (വിവാഹമോചനം) ചെയ്തെങ്കിൽ أَن يُبْدِلَهُۥٓ അദ്ദേഹത്തിന് പകരം നൽകുക (ആയേക്കാം) أَزْوَٰجًا ഭാര്യമാരെ خَيْرًا مِّنكُنَّ നിങ്ങളെക്കാൾ ഉത്തമരായ مُسْلِمَـٰتٍ മുസ്‌ലിം സ്ത്രീകളെ مُّؤْمِنَـٰتٍ സത്യവിശ്വാസിനികളായ قَـٰنِتَـٰتٍ ഭക്തകളായ تَـٰٓئِبَـٰتٍ പശ്ചാത്തപിക്കുന്നവരായ عَـٰبِدَٰتٍ ആരാധന ചെയ്യുന്നവരായ سَـٰٓئِحَـٰتٍ വ്രതമനുഷ്ഠിക്കുന്നവരായ, സഞ്ചാരം ചെയ്യുന്ന ثَيِّبَـٰتٍ വിധവകളായ وَأَبْكَارًا കന്യകകളുമായ

---

سائحات എന്ന വാക്കിനാണ് വ്രതം ആചരിക്കുന്നവർ- അഥവാ നോമ്പുകാർ -എന്ന് അർത്ഥം കൽപിച്ചത്. സ്വഹാബികളും, താബിഉകളുമായ പല മഹാൻമാരും ആ അർത്ഥമാണ് അതിന് കൽപിച്ചിരിക്കുന്നത്. സ്വഹാബികളും, സഞ്ചാരം ചെയ്യുന്നവർ- അഥവാ മതസംബന്ധമായ ആവശ്യാർത്ഥം ഹിജ്റഃ പോകുവാൻ തയ്യാറുള്ളവർ- എന്നും ചിലർ അതിന് അർത്ഥം കൽപിക്കാറുണ്ട്. الله اعلم നിലവിലുള്ള ഭാര്യമാരെ മുഴുവനും വിവാഹമോചനം നൽകി വിടേണ്ടിവന്നാലും നബി ﷺക്ക് അതുകൊണ്ട് ഒരു ദോഷവും സംഭവിക്കുവാനില്ലെന്നും, അവരെക്കാൾ ഏത് നിലക്കും നല്ലവരായ സ്ത്രീകളെ അവിടുത്തേക്ക് അല്ലാഹു പകരം നൽകിയേക്കുമെന്നുമാണ് ആയത്തിന്റെ സാരം.

മേൽ കഴിഞ്ഞ തിരുവചനങ്ങളിൽനിന്ന് നമുക്ക് പലതും മനസ്സിലാക്കാവുന്നതാണ്. ഉദാഹരണമായി:

(1) നബിﷺയുടെ സ്ഥാനപദവികൾക്ക് അനുയോജ്യമല്ലാത്ത വല്ല നിസ്സാരകാര്യംപോലും തിരുമേനിയിൽനിന്ന് ഉണ്ടായേക്കുന്നപക്ഷം അല്ലാഹു ഉടനെ അത് തിരുത്തിക്കൊടുക്കുന്നതാണ്.

(2) അല്ലാഹു ഹലാലാക്കിയ -അനുവദനീയമാക്കിയ വസ്തുക്കളെ ഉപയോഗിക്കുകയില്ലെന്ന് ആരും ദൃഢനിശ്ചയം ചെയ്തുകൂടാത്തതാണ്

(3) നന്നല്ലാത്ത വിഷയങ്ങളിൽ സത്യം ചെയ്യരുത്.

(4) അങ്ങനെ സത്യം ചെയ്തുപോയാൽ അതിന് പ്രായശ്ചിത്തം (കഫ്ഫാറത്ത്) നൽകി അതിൽനിന്ന് വിരമിക്കേണ്ടതാണ്.

(5) സ്ത്രീകൾ എത്ര ഉന്നത പദവിയുള്ളവരായാലും അവരുടെതായ ചില സ്വഭാവങ്ങൾ അവരിൽനിന്ന് പ്രകടമായേക്കുക സ്വാഭാവികമാണ്

(6) ഒരാളോട് ഒരാൾ ഒരു രഹസ്യവിവരം പറഞ്ഞാൽ അത് മറ്റൊരാളെ അറിയിച്ചുകൂടാ.

(7) നബി തിരുമേനിﷺയുടെ സ്ഥാനപദവി അല്ലാഹുവിങ്കൽ ഉന്നതമായിട്ടുള്ളതാണ്

(8) അല്ലാഹുവിന്റെയും, റസൂലിന്റെയും കൽപനക്കോ, തൃപ്തിക്കോ എതിരായി പ്രവർത്തിക്കുന്നത് ആർതന്നെ ആയാലും അല്ലാഹു അത് ഒട്ടും ഇഷ്ടപ്പെടുന്നതല്ല.

(9) ഭാര്യമാരുടെയോ മറ്റോ ഇഷ്ടത്തെ മുൻനിറുത്തി നന്നല്ലാത്ത കാര്യങ്ങളിൽ പ്രവേശിക്കരുത്. അങ്ങനെ പലതും. ഇതുവരെ പ്രസ്താവിച്ചുവന്നത് നബി തിരുമേനിﷺക്കും അവിടുത്തെ പത്നിമാർക്കുമിടയിൽ നടന്ന ചില ഗാർഹിക കാര്യങ്ങളെക്കുറിച്ചായിരുന്നുവല്ലോ. അടുത്ത വചനത്തിൽ, ഗൃഹനായകൻമാർക്ക് തങ്ങളുടെ കുടുംബത്തിന്റെ വിഷയത്തിലുള്ള ഉത്തരവാദിത്തം അല്ലാഹു ഓർമപ്പെടുത്തുന്നു.

يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ قُوٓا۟ أَنفُسَكُمْ وَأَهْلِيكُمْ نَارًا وَقُودُهَا ٱلنَّاسُ وَٱلْحِجَارَةُ

**﴾6﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ നിങ്ങളുടെ ദേഹങ്ങളെയും, നിങ്ങളുടെ കുടുംബങ്ങളെയും ഒരു (വമ്പിച്ച)അഗ്നിയിൽനിന്ന് കാത്തുകൊള്ളുവിൻ! അതിൽ കത്തിക്കപ്പെടുന്നത് [വിറക്] മനുഷ്യരും, കല്ലുമാകുന്നു.**

عَلَيْهَا مَلَٰٓئِكَةٌ غِلَاظٌ شِدَادٌ لَّا يَعْصُونَ ٱللَّهَ مَآ أَمَرَهُمْ وَيَفْعَلُونَ مَا يُؤْمَرُونَ ﴿٦﴾

അതിന്റെ മേൽ(നോട്ടത്തിന്) പരുഷസ്വഭാവക്കാരും കഠിനൻമാരുമായ മലക്കുകളുണ്ടായിരിക്കും. അവരോട് കൽപിച്ചതിൽ അവർ അല്ലാഹുവിനോട് അനുസരണക്കേട് കാട്ടുകയില്ല; അവരോട് കൽപിക്കപ്പെടുന്നത് (ഏതും) അവർ ചെയ്യുകയും ചെയ്യും.

يَٰٓأَيُّهَا ٱلَّذِينَ كَفَرُوا۟ لَا تَعْتَذِرُوا۟ ٱلْيَوْمَ ۖ إِنَّمَا تُجْزَوْنَ مَا كُنتُمْ تَعْمَلُونَ ﴿٧﴾

《7》(പറയപ്പെടും:) 'ഹേ, അവിശ്വസിച്ചവരേ, ഇന്ന് നിങ്ങൾ ഒഴികഴിവ് പറയേണ്ട നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിന് മാത്രമേ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുന്നുള്ളൂ.'

---

《6》 يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ഹേ വിശ്വസിച്ചവരേ قُوٓا۟ നിങ്ങൾ കാത്തു (സൂക്ഷിച്ചു) കൊള്ളുവിൻ أَنفُسَكُمْ നിങ്ങളുടെ ദേഹങ്ങളെ, നിങ്ങളെത്തന്നെ وَأَهْلِيكُمْ നിങ്ങളുടെ കുടുംബങ്ങളെ (വീട്ടുകാരെ)യും نَارًا ഒരു അഗ്നി (തീ)യെ وَقُودُهَا അതിലെ വിറക് ٱلنَّاسُ മനുഷ്യരാണ് وَٱلْحِجَارَةُ കല്ലും عَلَيْهَا അതിൻമേലുണ്ട് مَلَٰٓئِكَةٌ ചില മലക്കുകൾ غِلَاظٌ പരുഷ (കടുത്ത) സ്വഭാവികളായ شِدَادٌ കഠിനരായ, ഊക്കൻമാരായ لَّا يَعْصُونَ ٱللَّهَ അല്ലാഹുവിനോട് അവർ അനുസരണക്കേട് കാട്ടുന്നതല്ല مَآ أَمَرَهُمْ അവരോട് കൽപിച്ചതിന് (കൽപിച്ചതിൽ) وَيَفْعَلُونَ അവർ ചെയ്കയും ചെയ്യും مَا يُؤْمَرُونَ അവരോട് കല്പിക്കപ്പെടുന്നത് 《7》 يَٰٓأَيُّهَا ٱلَّذِينَ كَفَرُوا۟ ഹേ അവിശ്വസിച്ചവരേ لَا تَعْتَذِرُوا۟ നിങ്ങൾ ഒഴികഴിവ് പറയേണ്ടാ ٱلْيَوْمَ ഇന്ന്, ഈ ദിവസം إِنَّمَا تُجْزَوْنَ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുന്നുള്ളൂ مَا كُنتُمْ നിങ്ങൾ ആയിരുന്നതിന് (മാത്രം) تَعْمَلُونَ നിങ്ങൾ പ്രവർത്തിക്കും

---

ഈ ലോകത്തുള്ള അഗ്നിയെക്കാൾ എഴുപത് ഇരട്ടി ഉഷ്ണമേറിയതാണ് നരകാഗ്നി എന്ന് നബിﷺ അരുളിച്ചെയ്തതായി ഹദീഥിൽ വന്നിരിക്കുന്നു. (ബു; മു.) അതിൽ വിറകായി ഉപയോഗിക്കപ്പെടുക മനുഷ്യരും കല്ലുകളുമാണ് എന്ന് അല്ലാഹു പറഞ്ഞുവല്ലോ. ഈ മനുഷ്യർ മഹാപാപികളായുള്ളവരായിക്കുമെന്ന് പറയേണ്ടതില്ല. എന്നാൽ കല്ലുകൾ ഏതുതരം കല്ലുകളായിരിക്കും? അല്ലാഹുവിനറിയാം. കൽകരിയാണ് ഇതുകൊണ്ട് ഉദ്ദേശ്യമെന്നും, കൽകരിയെപ്പറ്റി അറി

യപ്പെടാതിരുന്ന ഒരു കാലത്തുതന്നെ ക്വുർആൻ അതിനെപ്പറ്റി പ്രസ്താവിച്ചത് അതിന്റെ അമാനുഷികതക്ക് ഒരു ദൃഷ്ടാന്തമാണെന്നും ആധുനികരായ ചില ആളുകൾ എഴുതിക്കാണുന്നു. നരകാഗ്നിയും, നമുക്ക് പരിചയപ്പെട്ട ഇവിടത്തെ അഗ്നിയും ഒരുപോലെയാണെന്ന നിഗമനത്തിൽനിന്നും, കൽകരിയെക്കാൾ കടുപ്പമേറിയതും നമുക്ക് അറിയാത്തതുമായ മറ്റേതെങ്കിലും കല്ലുകളാൽ കത്തിക്കപ്പെടാവുന്ന ഏറ്റവും ശക്തിയേറിയ ഒരഗ്നിയെക്കുറിച്ച് വിഭാവനം ചെയ്യാൻ കഴിയാത്തതിൽനിന്നും ഉടലെടുക്കുന്നതാണ് ഈ പ്രസ്താവന എന്ന് പറയേണ്ടിയിരിക്കുന്നു. പതിമൂന്ന് നൂറ്റാണ്ട് കാലത്തോളം ഒരാൾക്കും ഉദ്ദേശ്യം മനസ്സിലാക്കുവാൻ സാധിക്കാത്ത ഒരു വാക്ക് (الحجارة) ക്വുർആനിൽ ഉണ്ടായിരുന്നു, കൽകരി കണ്ടുപിടിച്ചതിനുശേഷം മാത്രമാണ് അതിന്റെ അർത്ഥം മനസ്സിലായത്, അതും ഇവർക്ക് മാത്രമേ മനസ്സിലായുള്ളൂ, എന്നൊക്കെയാണല്ലോ ഇതിന്റെ പിന്നിലുള്ളത്. ഇത് വാസ്തവത്തിൽ, നരകാഗ്നിയെ- അല്ല, ക്വുർആനെത്തന്നെയും- കുറച്ച് കാണിക്കലായിരിക്കും.

കല്ലുകൊണ്ട് വിഗ്രഹമുണ്ടാക്കി ആരാധിച്ചിരുന്നവരെ വഷളാക്കുവാനായി ആ കല്ലുകളും അവരോടൊപ്പം നരകത്തിലിട്ട് കത്തിക്കപ്പെടുമെന്നും, അതാണ് ഇവിടെ കല്ലുകൊണ്ട് ഉദ്ദേശ്യമെന്നും ചില വ്യാഖ്യാതാക്കൾ പറഞ്ഞുകാണാം. വളരെ ദുർഗന്ധം വമിക്കുന്നതും, ശക്തിയായി ആളിക്കത്തുന്നതുമായ ഒരുതരം ഗന്ധകല്ലുകളായിരിക്കും അതെന്ന് മുൻഗാമികളായ ചില മഹാൻമാരും പ്രസ്താവിച്ചു കാണുന്നു. ഈ പ്രസ്താവനകൾ ശരിയാണോ അല്ലേ എന്ന് നമുക്ക് ഉറപ്പിച്ചു പറയുവാൻ തെളിവില്ല. എങ്കിലും ഈ പ്രസ്താവനകൾക്ക് പല നിലക്കും- കൽക്കരിയെക്കാൾ- ന്യായീകരണം കാണാവുന്നതാണ്. الله اعلم ഏതായാലും, നാം വിഭാവനം ചെയ്യുന്നതിനെക്കാളെല്ലാം ശക്തിയേറിയതാണ് നരകത്തിലെ തീ എന്ന് ശരിക്ക് വ്യക്തമാകുന്നു. അല്ലാഹു നമ്മെ കാക്കട്ടെ. ആമീൻ.

നരകാഗ്നിയുടെ കാഠിന്യത്തെക്കുറിച്ച് പറഞ്ഞശേഷം, അതിന്റെ നോട്ടക്കാരും കൈകാര്യക്കാരുമായ മലക്കുകളുടെ സ്വഭാവമാണ് ചൂണ്ടിക്കാട്ടുന്നത്. ഒട്ടും ദയ തോന്നാത്തവരും, അതിശക്തൻമാരും, അല്ലാഹുവിന്റെ ഏത് കൽപനയും അപ്പടി അനുസരിക്കുന്നവരുമായ മലക്കുകളാണവർ. ശിക്ഷയുടെ ഭയങ്കരതയും കഠോരതയും സഹിക്കവയ്യാതെ നരകസ്ഥരായ ആളുകൾ സമർപ്പിക്കുന്ന ഒഴികഴിവുകളോ, അപേക്ഷകളോ അവിടെ ഗൗനിക്കപ്പെടുന്നതുമല്ല. ഇങ്ങനെയുള്ള നരകശിക്ഷയിൽ അകപ്പെടാൻ കാരണമാകാതെ ഓരോ സത്യവിശ്വാസിയും താന്താങ്ങളെയും, താന്താങ്ങളുടെ ഭാര്യാ മക്കൾ മുതലായ കുടുംബാംഗങ്ങളെയും കാത്തുകൊള്ളണം. ഓരോരുത്തനും തന്റെ കാര്യം മാത്രം നോക്കിയാൽ പോര, കുടുംബത്തിന്റെ കാര്യംകൂടി നോക്കേണ്ടുന്ന കട

മയുണ്ട്. എന്നെല്ലാമാണ് അല്ലാഹു അറിയിക്കുന്നത്.

അത്യാവശ്യമായ അറിവുകളെങ്കിലും പഠിപ്പിക്കുക, മതബോധവും സദാചാരബോധവും ഉണ്ടാക്കുക, സദുപദേശം നൽകുക, അല്ലാഹുവിന്റെ വിധി വിലക്കുകൾ അനുസരിച്ച് ജീവിക്കുവാൻ നിർബന്ധം ചെലുത്തുകയും പരി ശീലിപ്പിക്കുകയും ചെയ്യുക, തന്നിഷ്ടത്തിനൊത്ത് ജീവിക്കുവാനും സൻമാർഗ ത്തിൽനിന്ന് വ്യതിചലിക്കുവാനും അനുവദിക്കാതിരിക്കുക, ഇതൊക്കെയാണ് കുടുംബത്തെ നരകാഗ്നിയിൽനിന്ന് രക്ഷിക്കുവാനുള്ള മാർഗങ്ങൾ. ഒരാൾ തന്റെ കുടുംബാംഗങ്ങളെ അവരുടെ പാട്ടിന് വിട്ടേക്കുകയും, അവർക്ക് വേണ്ടുന്ന ഉപദേശങ്ങളും ശിക്ഷണങ്ങളും നൽകാതിരിക്കുകയും ചെയ്യുന്നപക്ഷം- സ്വന്തം നിലക്ക് എത്ര ഭയഭക്തനും സൽക്കർമിയും ആയിരുന്നാലും ശരി- അയാൾ അല്ലാഹുവിന്റെ അടുക്കൽ വമ്പിച്ച കുറ്റക്കാരൻ തന്നെയായിരിക്കും. അല്ലാഹു നമുക്ക് തൗഫീക് നൽകട്ടെ.

## വിഭാഗം- 2

يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ تُوبُوٓاْ إِلَى ٱللَّهِ تَوْبَةً نَّصُوحًا

**﴾8﴿ ഹേ, വിശ്വസിച്ചവരേ, നിങ്ങൾ അല്ലാഹുവിങ്കലേക്ക് ആത്മാർത്ഥമായ പശ്ചാത്താപം പശ്ചാത്തപിക്കുവിൻ.**

عَسَىٰ رَبُّكُمْ أَن يُكَفِّرَ عَنكُمْ سَيِّـَٔاتِكُمْ وَيُدْخِلَكُمْ جَنَّـٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ يَوْمَ لَا يُخْزِى ٱللَّهُ ٱلنَّبِىَّ وَٱلَّذِينَ ءَامَنُواْ مَعَهُۥ

**(എന്നാൽ) നിങ്ങളുടെ റബ്ബ് നിങ്ങൾക്ക് നിങ്ങളുടെ തിന്മകളെ മൂടിവെച്ച് (മാപ്പാക്കി) തരുകയും, താഴ്ഭാഗത്തുകൂടി അരുവികൾ ഒഴുകുന്ന സ്വർഗങ്ങളിൽ നിങ്ങളെ പ്രവേശിപ്പിക്കുകയും ചെയ്തേക്കാം; (അതെ) നബിയെയും, അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരെയും അല്ലാഹു അപമാനത്തിലാക്കാത്ത ദിവസം.**

نُورُهُمۡ يَسۡعَىٰ بَيۡنَ أَيۡدِيهِمۡ وَبِأَيۡمَـٰنِهِمۡ يَقُولُونَ رَبَّنَآ أَتۡمِمۡ لَنَا نُورَنَا وَٱغۡفِرۡ لَنَآ ۖ إِنَّكَ عَلَىٰ كُلِّ شَيۡءٍ قَدِيرٌ ﴿٨﴾

തങ്ങളുടെ പ്രകാശം അവരുടെ മുമ്പിലൂടെയും, അവരുടെ വലഭാഗങ്ങളിലൂടെയും പാഞ്ഞു (വ്യാപിച്ചു) കൊണ്ടിരിക്കും. അവര്‍ പറയും: ഞങ്ങളുടെ റബ്ബേ, ഞങ്ങള്‍ക്ക് ഞങ്ങളുടെ പ്രകാശം പൂര്‍ത്തീകരിച്ചു തരേണമേ! ഞങ്ങള്‍ക്ക് പൊറുത്തുതരുകയും വേണമേ! നിശ്ചയമായും നീ എല്ലാ കാര്യത്തിനും കഴിവുള്ളവനാകുന്നു.

---

﴾8﴿ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ഹേ, വിശ്വസിച്ചവരേ تُوبُوٓا۟ നിങ്ങള്‍ പശ്ചാത്തപിക്കു (മടങ്ങു- ഖേദിക്കു)വിന്‍ إِلَى ٱللَّهِ അല്ലാഹുവിങ്കലേക്ക് تَوۡبَةً ഒരു പശ്ചാത്താപം, മടക്കം نَّصُوحًا നിഷ്കളങ്കമായ, ആത്മാര്‍ത്ഥമായ عَسَىٰ رَبُّكُمۡ നിങ്ങളുടെ റബ്ബ് ആയേക്കാം أَن يُكَفِّرَ عَنكُمۡ നിങ്ങളില്‍നിന്ന് മൂടിവെക്കുക (മാപ്പാക്കുക) سَيِّـَٔاتِكُمۡ നിങ്ങളുടെ തിന്മകളെ وَيُدۡخِلَكُمۡ നിങ്ങളെ പ്രവേശിപ്പിക്കുകയും جَنَّـٰتٍ സ്വര്‍ഗങ്ങളില്‍, തോപ്പുകളില്‍ تَجۡرِى مِن تَحۡتِهَا അതിന്റെ അടിഭാഗത്തൂടെ ഒഴുകുന്ന ٱلۡأَنۡهَـٰرُ അരുവി (നദി)കള്‍ يَوۡمَ ദിവസം لَا يُخۡزِى ٱللَّهُ അല്ലാഹു അപമാനിക്കാത്ത, വഷളാക്കാത്ത ٱلنَّبِىَّ നബിയെ, പ്രവാചകനെ وَٱلَّذِينَ ءَامَنُوا۟ വിശ്വസിച്ചവരെയും مَعَهُۥ അദ്ദേഹത്തോടൊപ്പം نُورُهُمۡ അവരുടെ പ്രകാശം يَسۡعَىٰ പാഞ്ഞ് (നടന്നു- വ്യാപിച്ചു) കൊണ്ടിരിക്കും بَيۡنَ أَيۡدِيهِمۡ അവരുടെ മുമ്പിലൂടെ وَبِأَيۡمَـٰنِهِمۡ അവരുടെ വലഭാഗങ്ങളിലും يَقُولُونَ അവര്‍ പറയും رَبَّنَآ ഞങ്ങളുടെ റബ്ബേ, രക്ഷിതാവേ أَتۡمِمۡ لَنَا ഞങ്ങള്‍ക്ക് നീ പൂര്‍ത്തീകരിക്കേണമേ نُورَنَا ഞങ്ങളുടെ പ്രകാശം وَٱغۡفِرۡ لَنَآ ഞങ്ങള്‍ക്ക് പൊറുക്കുകയും വേണമേ إِنَّكَ നിശ്ചയമായും നീ عَلَىٰ كُلِّ شَيۡءٍ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ്

---

توبة نصوحا (ആത്മാര്‍ത്ഥമായ പശ്ചാത്താപം) എന്നതിന്റെ ഉദ്ദേശ്യം കുറ്റത്തില്‍നിന്ന് മനഃപൂര്‍വ്വം ഖേദിച്ചു മടങ്ങുക എന്ന് തന്നെ. ചെയ്തുകഴിഞ്ഞ കുറ്റത്തെപ്പറ്റി ഖേദം, മേലാല്‍ ചെയ്കയില്ലെന്ന ദൃഢനിശ്ചയം, നിര്‍വ്വഹിക്കുവാന്‍ ബാക്കിയുള്ള കടമ നിറവേറ്റല്‍, അന്യനെ സംബന്ധിക്കുന്ന കുറ്റമാണെങ്കില്‍ അവനോട് മാപ്പ് വാങ്ങുകയും അവന്റെ കടപ്പാട് തീര്‍ക്കുകയും ചെയ്യല്‍, മേലില്‍ നല്ല നില കൈകൊള്ളല്‍ ഇതെല്ലാമാണ് അതിനുള്ള ഉപാധികള്‍. ഇങ്ങനെയുള്ള 'തൌബഃ' (പശ്ചാത്താപം) ചെയ്യുന്നവര്‍ക്ക് അവരുടെ പാപങ്ങള്‍ പൊറുക്കപ്പെ

ടുമെന്ന് മാത്രമല്ല, അവർക്ക് വമ്പിച്ച പ്രതിഫലം ലഭിക്കുന്നതുമാണ് എന്നുകൂടി അല്ലാഹു അറിയിക്കുന്നു (സൂ: ഫുർക്വാൻ 70 ഉം നോക്കുക.) സത്യവിശ്വാസിക ളുടെ പ്രകാശത്തെക്കുറിച്ച് സൂ: ഹദീദ് 12 പ്രസ്താവിച്ച സംഗതികൾ ഇവിടെയും ഓർക്കുക. കപടവിശ്വാസികൾ തങ്ങൾക്ക് വെളിച്ചം കിട്ടാതെ കഷ്ടപ്പെടുമ്പോ ഴാണ് സത്യവിശ്വാസികൾ അല്ലാഹുവിനോട് തങ്ങളുടെ പ്രകാശം പൂർത്തിയാ ക്കിക്കൊടുക്കുവാൻ പ്രാർത്ഥിക്കുന്നത് എന്ന് മുജാഹിദ്, ദ്വഹ്ഹാക്ക് മുതലായ വരിൽനിന്ന് നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു.

يَـٰٓأَيُّهَا ٱلنَّبِىُّ جَـٰهِدِ ٱلْكُفَّارَ وَٱلْمُنَـٰفِقِينَ وَٱغْلُظْ عَلَيْهِمْ ۚ

**﴾9﴿ ഹേ, നബിയേ, അവിശ്വാസി കളോടും, കപടവിശ്വാസികളോടും സമരം ചെയ്യുക; അവരോട് പരുഷ മായി പെരുമാറുകയും ചെയ്യുക.**

وَمَأْوَىٰهُمْ جَهَنَّمُ ۖ وَبِئْسَ ٱلْمَصِيرُ ﴿٩﴾

**അവരുടെ സങ്കേതം ജഹന്നം [നരകം] ആകുന്നു. (ആ) തിരിച്ചെ ത്തുന്ന സ്ഥലം എത്രയോ ചീത്ത!**

---

﴾9﴿ يَـٰٓأَيُّهَا ٱلنَّبِىُّ ഹേ നബിയേ جَـٰهِدِ സമരം ചെയ്യുക ٱلْكُفَّارَ അവിശ്വാസിക ളോട് وَٱلْمُنَـٰفِقِينَ കപടവിശ്വാസികളോടും وَٱغْلُظْ പരുഷത കാണിക്കുകയും ചെയ്യുക عَلَيْهِمْ അവരോട് وَمَأْوَىٰهُمْ അവരുടെ സങ്കേതം, പ്രാപ്യസ്ഥാനം جَهَنَّمُ ജഹന്നമാ കുന്നു وَبِئْسَ എത്രയോ (വളരെ) ചീത്ത ٱلْمَصِيرُ തിരിച്ചെത്തുന്ന സ്ഥലം

---

അവിശ്വാസികൾ പ്രത്യക്ഷത്തിൽതന്നെ ഇസ്‌ലാമിന്റെ ശത്രുക്കളാകകൊണ്ട് അവരോടുള്ള സമരം ന്യായങ്ങളും തെളിവുകളും മുഖേന മതിയാവുകയില്ല. ആയു ധങ്ങളും സംഘട്ടനങ്ങളും ആവശ്യമായിരിക്കും. എന്നാൽ, കപടവിശ്വാസികൾ ബാഹ്യത്തിൽ മുസ്‌ലിംകളാകകൊണ്ട് അവരോടുള്ള സമരം നീതിന്യായങ്ങളു ടെയും തെളിവുകളുടെയും അടിസ്ഥാനത്തിലും, അവരിൽ ഇസ്‌ലാമിക ശിക്ഷാ നിയമങ്ങൾ നടപ്പിൽ വരുത്തുന്നത് മുഖേനയും ആയിരിക്കും. രണ്ടുകൂട്ടരോടും സൗമ്യനയവും വിട്ടുവീഴ്ചയും കാണിക്കുന്നപക്ഷം, അവർ ആ തക്കം ഇസ്‌ലാമിന് എതിരായി ഉപയോഗപ്പെടുത്തുകയാണല്ലോ ചെയ്യുക.

ضَرَبَ ٱللَّهُ مَثَلًا لِّلَّذِينَ كَفَرُوا۟ ٱمْرَأَتَ نُوحٍ وَٱمْرَأَتَ لُوطٍ ۖ

**﴾10﴿ അവിശ്വസിച്ചവർക്ക് അല്ലാഹു ഒരു ഉദാഹരണം എടുത്ത് കാട്ടുകയാണ്, നൂഹിന്റെ ഭാര്യയെ യും, ലൂത്വിന്റെ ഭാര്യയെയും.**

كَانَتَا تَحْتَ عَبْدَيْنِ مِنْ عِبَادِنَا صَٰلِحَيْنِ فَخَانَتَاهُمَا

രണ്ട് സ്ത്രീകളും നമ്മുടെ അടിയാൻമാരിൽപെട്ട രണ്ട് സദ്‌വൃത്തരായ അടിയാൻമാരുടെ കീഴിലായിരുന്നു; എന്നിട്ട് രണ്ടുപേരും അവരെ വഞ്ചിച്ചു.

فَلَمْ يُغْنِيَا عَنْهُمَا مِنَ ٱللَّهِ شَيْـًٔا وَقِيلَ ٱدْخُلَا ٱلنَّارَ مَعَ ٱلدَّٰخِلِينَ ﴿١٠﴾

എന്നാൽ, അവർക്ക് [ആ രണ്ട് സ്ത്രീകൾക്കും] അല്ലാഹുവിങ്കൽനിന്ന് (ഉണ്ടാകുന്ന) യാതൊന്നും അവർ രണ്ടാളും ഒഴിവാക്കിക്കൊടുത്തില്ല. (അവരോട്) പറയപ്പെടുകയും ചെയ്തു: 'നരകത്തിൽ പ്രവേശിക്കുന്നവരോടൊപ്പം നിങ്ങൾ രണ്ടുപേരും (അതിൽ) പ്രവേശിച്ചു കൊള്ളുക' എന്ന്!

وَضَرَبَ ٱللَّهُ مَثَلًا لِّلَّذِينَ ءَامَنُوا۟ ٱمْرَأَتَ فِرْعَوْنَ

《11》 വിശ്വസിച്ചവർക്കും അല്ലാഹു ഒരു ഉദാഹരണം എടുത്തു കാട്ടുന്നു, ഫിർഔന്റെ ഭാര്യയെ,

إِذْ قَالَتْ رَبِّ ٱبْنِ لِى عِندَكَ بَيْتًا فِى ٱلْجَنَّةِ

അതായത്, അവൾ പറഞ്ഞ സന്ദർഭം: 'എന്റെ റബ്ബേ, എനിക്ക് നിന്റെ അടുക്കൽ സ്വർഗത്തിൽ ഒരു വീട് സ്ഥാപിച്ചുതരേണമേ!'

وَنَجِّنِى مِن فِرْعَوْنَ وَعَمَلِهِۦ وَنَجِّنِى مِنَ ٱلْقَوْمِ ٱلظَّٰلِمِينَ ﴿١١﴾

ഫിർഔനിൽനിന്നും, അവന്റെ പ്രവർത്തനത്തിൽനിന്നും നീ എന്നെ രക്ഷിക്കുകയും ചെയ്യേണമേ! അക്രമികളായ ജനങ്ങളിൽനിന്നും എന്നെ നീ രക്ഷിക്കുകയും ചെയ്യേണമേ!

وَمَرۡيَمَ ٱبۡنَتَ عِمۡرَٰنَ ٱلَّتِيٓ أَحۡصَنَتۡ فَرۡجَهَا فَنَفَخۡنَا فِيهِ مِن رُّوحِنَا وَصَدَّقَتۡ بِكَلِمَٰتِ رَبِّهَا وَكُتُبِهِۦ وَكَانَتۡ مِنَ ٱلۡقَٰنِتِينَ ﴿١٢﴾

**﴾12﴿ ഇംറാന്റെ മകൾ മർയമിനെയും (ഉദാഹരണമാക്കുന്നു); (അതായത്) തന്റെ ഗുഹ്യസ്ഥാനം സൂക്ഷി(ച്ച് ചാരിത്ര്യശുദ്ധി സംരക്ഷി)ക്കുകയും, അങ്ങനെ, നമ്മുടെ (വക) ആത്മാവിൽ നിന്നും അതിൽ നാം ഊതുകയും ചെയ്തവൾ.**

**തന്റെ റബ്ബിന്റെ വചനങ്ങളുടെയും, അവന്റെ വേദഗ്രന്ഥങ്ങളെയും അവൾ സത്യമാ(യി വിശ്വസി)ക്കുകയും ചെയ്തു. അവൾ ഭക്തരുടെ കൂട്ടത്തിൽ (പെട്ടവൾ) ആയിരുന്നു താനും.**

---

﴾10﴿ ضَرَبَ ٱللَّهُ അല്ലാഹു വിവരിച്ചു, ആക്കി, നിശ്ചയിച്ചു, (എടുത്തുകാട്ടുന്നു) مَثَلًا ഒരു ഉദാഹരണം, ഉപമ لِّلَّذِينَ كَفَرُواْ അവിശ്വസിച്ചവർക്ക് ٱمۡرَأَتَ نُوحٍ നൂഹിന്റെ സ്ത്രീയെ (ഭാര്യയെ) وَٱمۡرَأَتَ لُوطٍ ലൂത്വിന്റെ സ്ത്രീ (ഭാര്യയെയും) كَانَتَا രണ്ടുപേരുമായിരുന്നു تَحۡتَ عَبۡدَيۡنِ രണ്ട് അടിയാൻമാരുടെ കീഴിൽ مِنۡ عِبَادِنَا നമ്മുടെ അടിയാൻമാരിൽപെട്ട صَٰلِحَيۡنِ (രണ്ട്) സദ്വൃത്തരായ, നല്ലവരായ فَخَانَتَاهُمَا എന്നിട്ട് രണ്ടുപേരും അവരെ രണ്ടാളെയും വഞ്ചിച്ചു, ചതിച്ചു فَلَمۡ يُغۡنِيَا എന്നിട്ട് രണ്ടാളും ധന്യമാക്കി (ഒഴിവാക്കി- പര്യാപ്തമാക്കി)യില്ല عَنۡهُمَا അവർക്ക് രണ്ടാൾക്കും, അവരിൽനിന്നും مِنَ ٱللَّهِ അല്ലാഹുവിൽനിന്ന് شَيۡـًٔا യാതൊന്നും, ഒരു വസ്തുവും وَقِيلَ പറയപ്പെടുകയും ചെയ്തു ٱدۡخُلَا ٱلنَّارَ രണ്ടാളും നരകത്തിൽ പ്രവേശിക്കുക مَعَ ٱلدَّٰخِلِينَ പ്രവേശിക്കുന്നവരോടൊപ്പം ﴾11﴿ وَضَرَبَ ٱللَّهُ അല്ലാഹു വിവരിക്കുക (എടുത്തുകാട്ടുക)യും ചെയ്യുന്നു مَثَلًا ഒരു ഉദാഹരണം لِّلَّذِينَ ءَامَنُواْ വിശ്വസിച്ചവർക്ക് ٱمۡرَأَتَ فِرۡعَوۡنَ ഫിർഔന്റെ സ്ത്രീയെ, ഭാര്യയെ إِذۡ قَالَتۡ അവൾ പറഞ്ഞ സന്ദർഭം رَبِّ ٱبۡنِ لِي റബ്ബേ എനിക്ക് സ്ഥാപിച്ചു (നിർമിച്ചു) തരണേ عِندَكَ بَيۡتًا നിന്റെ അടുക്കൽ ഒരു വീട് فِي ٱلۡجَنَّةِ സ്വർഗത്തിൽ وَنَجِّنِي എന്നെ രക്ഷിക്കയും വേണമേ مِن فِرۡعَوۡنَ ഫിർഔനിൽ നിന്ന് وَعَمَلِهِۦ അവന്റെ പ്രവർത്തനത്തിൽ നിന്നും وَنَجِّنِي എന്നെ രക്ഷപ്പെടുത്തുകയും വേണമേ مِنَ ٱلۡقَوۡمِ ജനങ്ങളിൽനിന്ന് ٱلظَّٰلِمِينَ അക്രമികളായ ﴾12﴿ وَمَرۡيَمَ മർയമിനെയും ٱبۡنَتَ عِمۡرَٰنَ ഇംറാന്റെ മകൾ, പുത്രി ٱلَّتِيٓ أَحۡصَنَتۡ സൂക്ഷിച്ച (കാത്ത) വളായ فَرۡجَهَا തന്റെ ഗുഹ്യസ്ഥാനം فَنَفَخۡنَا فِيهِ

അങ്ങനെ നാം അതില്‍ ഊതി مِن رُّوحِنَا നമ്മുടെ ആത്മാവില്‍ (ജീവനില്‍) നിന്ന് وَصَدَّقَتْ അവള്‍ സത്യമാക്കുക (ശരിവെക്കുക)യും ചെയ്തു بِكَلِمَٰتِ വചനങ്ങളെ, വാക്ക് (കല്‍പന)കളെ رَبِّهَا അവളുടെ റബ്ബിന്റെ وَكُتُبِهِۦ അവന്റെ വേദഗ്രന്ഥങ്ങളെയും وَكَانَتْ അവള്‍ ആയിരുന്നുതാനും, ആയിത്തീരുകയും مِنَ ٱلْقَٰنِتِينَ ഭക്തന്മാരില്‍പെട്ട(വള്‍), കീഴ്‌വണക്കമുള്ളവരുടെ കൂട്ടത്തില്‍

---

സത്യവിശ്വാസവും, സല്‍ക്കര്‍മവും കൊണ്ടല്ലാതെ ആര്‍ക്കും രക്ഷയില്ല, പ്രവാചകന്‍മാരടക്കമുള്ള മഹാന്‍മാരുടെ സന്ധുബന്ധുക്കള്‍പോലും ഇതില്‍നിന്ന് ഒഴിവല്ല, അല്ലാഹുവിങ്കല്‍നിന്നുണ്ടാകുന്ന ശിക്ഷാനടപടികളെ ആര്‍ക്കും ആരില്‍നിന്നും തടയുവാന്‍ സാധ്യമല്ല, നേരെമറിച്ച് എത്ര ധിക്കാരികളായ അവിശ്വാസികളുടെ ബന്ധുക്കളായിരുന്നാലും അവര്‍ സത്യവിശ്വാസികളും സല്‍ക്കര്‍മികളുമാണെങ്കില്‍ അവര്‍ക്ക് അല്ലാഹുവിങ്കല്‍ രക്ഷയും പ്രതിഫലവുമുണ്ട്. ഇതില്‍ ആണും പെണ്ണും എന്ന വ്യത്യാസമില്ല എന്നിങ്ങിനെയുള്ള യാഥാര്‍ത്ഥ്യങ്ങള്‍ക്ക് ചില ഉദാഹരണങ്ങളാണ് അല്ലാഹു ഈ വചനങ്ങളില്‍ എടുത്തുകാണിക്കുന്നത്.

ആദ്യം പറഞ്ഞതിന് ഉദാഹരണമായി നൂഹ് (അ), ലൂത്വ് (അ) എന്നീ പ്രവാചകന്‍മാരുടെ ഭാര്യമാരെ അല്ലാഹു എടുത്തുകാട്ടി. രണ്ട് സ്ത്രീകളും അവരുടെ ഭര്‍ത്താക്കളായ ആ പ്രവാചകന്‍മാരെ വഞ്ചിച്ചു. നൂഹ് (അ)ന്റെ ഭാര്യ അദ്ദേഹത്തെക്കുറിച്ച് അദ്ദേഹത്തിന് ഭ്രാന്താണെന്ന് ജനമദ്ധ്യെ പ്രചരിപ്പിച്ചിരുന്നുവെന്നും, ലൂത്വ് (അ)ന്റെ ഭാര്യ അദ്ദേഹത്തിന്റെ അടുക്കല്‍ വരുന്ന അതിഥികളെക്കുറിച്ച് (അദ്ദേഹത്തിന്റെ നാട്ടുകാര്‍ക്ക്- പ്രകൃതിവിരുദ്ധമായ ദുര്‍ന്നടപ്പുകളില്‍ മുഴുകിയവരായിരുന്നുവല്ലോ) അവര്‍- ഗൂഢമായി വിവരം കൊടുത്തിരുന്നുവെന്നും മറ്റും പറയപ്പെടുന്നു. അല്ലാഹുവിനറിയാം. ഏതായാലും, രണ്ടുപേരും തങ്ങളുടെ ഭര്‍ത്താക്കളായ പ്രവാചകന്‍മാരുടെ പ്രബോധനങ്ങള്‍ക്കും അദ്ധ്യാപനങ്ങള്‍ക്കും എതിരായി കാപട്യം സ്വീകരിക്കയാണ് ചെയ്തിരുന്നത്. എന്നാല്‍, പ്രവാചകന്‍മാര്‍ക്ക് അവരെ അല്ലാഹുവിന്റെ ശിക്ഷയില്‍നിന്ന് ഒഴിവാക്കുവാന്‍ കഴിഞ്ഞില്ല. പ്രവാചകന്‍മാരുടെ ഭാര്യമാരാണെന്നതുകൊണ്ട് അവര്‍ക്ക് എന്തെങ്കിലും രക്ഷ കിട്ടിയതുമില്ല.

വമ്പിച്ച ശക്തിയും പ്രതാപമുള്ളവനും, അങ്ങേ അറ്റത്തെ ധിക്കാരിയുമായിരുന്ന ഫിര്‍ഔന്റെ ഭാര്യയുടെ നില- ഇവരുടെ പേര്‍ ആസിയ എന്നാണെന്ന് ഹദീഥില്‍ വന്നിട്ടുണ്ട്- ഇതില്‍നിന്ന് തികച്ചും വ്യത്യസ്തമായിരുന്നു. അവന്റെ അക്രമങ്ങളോ അഭീഷ്ടങ്ങളോ വകവെക്കാതെ, അവര്‍ അല്ലാഹുവില്‍ വിശ്വസിക്കുകയും, ആ വിശ്വാസം നിലനിറുത്തുവാന്‍വേണ്ടി വമ്പിച്ച ത്യാഗങ്ങള്‍ വരിക്കുകയും, എല്ലാം അല്ലാഹുവില്‍ അര്‍പ്പിക്കുകയും ചെയ്തു. അങ്ങനെ അവര്‍ക്ക് അല്ലാഹുവിങ്കല്‍ മഹത്തായ സ്ഥാനമാനങ്ങള്‍ ലഭിക്കുകയും ചെയ്തു. ഇതു

പോലെ, അല്ലാഹുവിന്റെ വമ്പിച്ച അനുഗ്രഹങ്ങൾക്ക് പാത്രമായ മറ്റൊരു മഹതിയാണ് ഇംറാന്റെ മകളും, ഈസാ നബി (അ)യുടെ മാതാവുമായ മർയം (അ). ഗുണവതിയും സദ്‌വൃത്തയുമായിരുന്ന അവർ തന്റെ ചാരിത്ര്യം കാത്തുരക്ഷിക്കുകയും അല്ലാഹുവിന്റെ കൽപനകളും വേദവാക്യങ്ങളും ശരിക്ക് പാലിച്ചുകൊണ്ട് ഭക്തിപൂർവ്വം ജീവിക്കുകയും ചെയ്തു. അങ്ങനെ, അവർ അല്ലാഹുവിന്റെ മഹത്തായ ആദരവിനും അനുഗ്രഹത്തിനും പാത്രമായിത്തീർന്നു.

ഗുഹ്യസ്ഥാനം സൂക്ഷിച്ചവൾ ( التي أحصنت فرجها) എന്ന് പറഞ്ഞതിന്റെ സാരം തന്റെ ചാരിത്ര്യശുദ്ധി സംരക്ഷിച്ചവൾ എന്നത്രെ. ഈ അർത്ഥത്തിന് ക്വുർആൻ ഈ വാക്കുകൾ ഉപയോഗിച്ചതിൽ അടങ്ങിയ ചില സൂചനകളും മറ്റും സൂ: അൻബിയാഉ് 91 ന്റെ വ്യാഖ്യാനത്തിൽ നാം വിവരിച്ചത് ഓർക്കുക. ഈ സൂറത്തിന്റെ അവസാനത്തിൽ രണ്ട് ദുഷിച്ച സ്ത്രീകളുടെ ഉദാഹരണങ്ങളും, രണ്ട് സദ്‌വൃത്തരായ സ്ത്രീകളുടെ ഉദാഹരണങ്ങളും ഉദ്ധരിച്ചതിൽ, നബി ﷺ യുടെ പത്നിമാർ ആദ്യത്തെ രണ്ടുപേരെപ്പോലെ ആകാതിരിക്കുവാനും, ഒടുവിലത്തെ രണ്ട് സ്ത്രീകളെപ്പോലെ ആയിരിക്കുവാനും ശ്രദ്ധിക്കേണ്ടതുണ്ട് എന്ന ഒരു സൂചന കാണാം. والله اعلم

اللهم اجعلنا من القانتين واحشرنا مع الذين أنعمت عليهم من النبيين والصديقين

والشهداء والصالحين وحسن أولئك رفيقا

سورة الملك

# 67. സൂറത്തുൽമുൽക്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 30 - വിഭാഗം (റുകൂഉ്) 2

## ജുസുഉ് -29

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

تَبَٰرَكَ ٱلَّذِي بِيَدِهِ ٱلۡمُلۡكُ وَهُوَ عَلَىٰ كُلِّ شَيۡءٖ قَدِيرٌ ﴿١﴾

《1》 രാജാധിപത്യം യാതൊരുവന്റെ കയ്വശമാണോ അവൻ നന്മ (അഥവാ മഹത്വം) ഏറിയവനാകുന്നു. അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവനുമത്രെ.

ٱلَّذِي خَلَقَ ٱلۡمَوۡتَ وَٱلۡحَيَوٰةَ لِيَبۡلُوَكُمۡ أَيُّكُمۡ أَحۡسَنُ عَمَلٗاۚ وَهُوَ ٱلۡعَزِيزُ ٱلۡغَفُورُ ﴿٢﴾

《2》 നിങ്ങളിൽ ആരാണ് കൂടുതൽ നല്ല പ്രവൃത്തിചെയ്യുന്നവരെന്ന് നിങ്ങളെ പരീക്ഷണം ചെയ്യാൻവേണ്ടി, മരണവും ജീവിതവും സൃഷ്ടിച്ചവനാണ് (അവൻ). അവനത്രെ, വളരെ പൊറുക്കുന്നവനായ പ്രതാപശാലി.

---

《1》 تَبَٰرَكَ നന്മ (ഗുണം- മഹത്വം- മേന്മ) ഏറിയിരിക്കുന്നു ٱلَّذِي യാതൊരുവൻ بِيَدِهِ അവന്റെ കയ്യിലാണ്, കൈവശമാണ് ٱلۡمُلۡكُ രാജത്വം, ആധിപത്യം وَهُوَ അവൻ عَلَىٰ كُلِّ شَيۡءٖ എല്ലാ കാര്യത്തിനും قَدِيرٌ കഴിവുള്ളവനാണ് 《2》 ٱلَّذِي خَلَقَ സൃഷ്ടിച്ചവൻ ٱلۡمَوۡتَ وَٱلۡحَيَوٰةَ മരണവും ജീവിതവും لِيَبۡلُوَكُمۡ നിങ്ങളെ പരീക്ഷണം ചെയ്യാൻവേണ്ടി أَيُّكُمۡ നിങ്ങളിൽ ഏതൊരുവനാണ് (ആരാണ്) أَحۡسَنُ അധികം

نَّلْلവൻ

നല്ലവൻ (എന്ന്) عَمَلًا പ്രവൃത്തി, കർമം وَهُوَ ٱلْعَزِيزُ അവനത്രെ പ്രതാപശാലി ٱلْغَفُورُ വളരെ പൊറുക്കുന്നവൻ

---

അഖില വസ്തുക്കളുടെയും ഭരണാധിപതിയും, സർവ്വശക്തനുമായ അല്ലാഹു എല്ലാവിധ നന്മയും എല്ലാ മഹൽഗുണങ്ങളും വർദ്ധിച്ചവനാണ് എന്ന മുഖവുര യോടുകൂടിയ പ്രാരംഭ വചനത്തിനുശേഷം, അതിന്റെ കാരണം– അല്ലെങ്കിൽ വിശ ദീകരണം– എന്നോണം വമ്പിച്ച ചില യാഥാർത്ഥ്യങ്ങളെക്കുറിച്ച് പ്രസ്താവിക്കു ന്നു. കേവലം ശൂന്യാവസ്ഥയിലായിരുന്ന മനുഷ്യൻ ഒരിക്കൽ ഒരു ജീവിയായി ഭൂമിയിൽ പിറക്കുന്നു. അൽപകാലത്തിനുശേഷം അവന്റെ ജീവിതം അവസാ നിച്ചു അവൻ മരണമടയുകയും ചെയ്യുന്നു. രണ്ടും മനുഷ്യന്റെ ആവശ്യപ്രകാര മോ, അവന്റെ ഉദ്ദേശ്യമനുസരിച്ചോ, അവന്റെ പ്രവർത്തനം കൊണ്ടോ അല്ല സംഭ വിക്കുന്നത്. രണ്ടും അല്ലാഹു കണക്കാക്കുന്നതും, അവന്റെ പ്രവർത്തനം കൊണ്ടു ണ്ടാകുന്നതുമത്രെ. അപ്പോൾ ഈ ജീവിതത്തിന്റെ ലക്ഷ്യം എന്തായിരിക്കും, അല്ലെ ങ്കിൽ എന്തായിരിക്കണം എന്ന് നിശ്ചയിക്കുന്നതും അല്ലാഹുതന്നെ ആവാനേ നിവൃത്തിയുള്ളൂ. മരണത്തോട് കൂടി മനുഷ്യജീവിതം അവസാനിക്കുന്നില്ല. ഒടു ക്കമില്ലാത്ത മറ്റൊരു ജീവിതത്തിലേക്കുള്ള പ്രയാണമാണ് ഐഹികജീവിതം. ആ ജീവിതത്തിലേക്കുള്ള പ്രവേശനമാണ് മരണം. ആ ജീവിതം സുഖകരമാകുന്ന തിന് ആവശ്യമായ സമ്പത്ത് തയ്യാറാക്കുകയത്രെ ഈ താൽക്കാലിക ജീവിത ത്തിന്റെ ലക്ഷ്യമായി അല്ലാഹു നിശ്ചയിച്ചിരിക്കുന്നത്. ഈ ലക്ഷ്യം പ്രാപിക്കുന്ന തിൽ ഓരോരുത്തനും എത്രമാത്രം വിജയിച്ചിട്ടുണ്ട്– അല്ലെങ്കിൽ പരാജയപ്പെട്ടി ട്ടുണ്ട്– എന്ന് തിട്ടപ്പെടുത്തുന്നത് അവന്റെ മരണത്തോടുകൂടിയായിരിക്കും. അപ്പോൾ, മരണവും ജീവിതവും ഏർപ്പെടുത്തിയിരിക്കുന്നത് നിങ്ങളിൽവെച്ച് കൂടു തൽ നന്നായി പ്രവർത്തിക്കുന്നവർ ആരൊക്കെയാണെന്ന് പരിശോധിക്കുവാൻ വേണ്ടിയാണെന്ന് അല്ലാഹു പറഞ്ഞതിന്റെ താല്പര്യം വ്യക്തം തന്നെ.

പ്രവർത്തനത്തിന്റെ അവസരം ജീവിതകാലമാണെങ്കിലും അതിന് വിരാ മമിടുന്നതും, അതിനെ വിലയിരുത്തുന്നതും മരണത്തോടുകൂടിയാണ്. പരീക്ഷ ണഫലം തൃപ്തികരമാണെങ്കിൽ സിദ്ധിക്കുവാനിരിക്കുന്ന സൗഭാഗ്യവും അല്ലെ ങ്കിലുണ്ടാകുന്ന ദൗർഭാഗ്യവും അവർണനീയമാകുന്നു. ആ നിലക്ക് ജീവിതത്തെ ക്കാൾ മനുഷ്യന് ചിന്താവിഷയമായിരിക്കേണ്ടത് അവന്റെ മരണമാണെന്ന് പറ യേണ്ടതില്ല. ആദ്യം മരണത്തെക്കുറിച്ചും, പിന്നീട് ജീവിതത്തെക്കുറിച്ചും അല്ലാഹു പ്രസ്താവിച്ചതും ഇതുകൊണ്ടായിരിക്കാം. അല്ലാഹുവിനറിയാം. എല്ലാ രഹസ്യ പരസ്യങ്ങളും അറിയുന്ന സർവ്വജ്ഞനാണല്ലോ അല്ലാഹു. എന്നിരിക്കെ, പരീ ക്ഷണ ഫലം എന്തായിരിക്കുമെന്ന് അറിയാത്തതുകൊണ്ടല്ല അവൻ പരീക്ഷണം നടത്തുന്നതെന്ന് സ്പഷ്ടമാകുന്നു. ഇഹത്തിൽവെച്ച് ഓരോരുത്തനും യഥാർത്ഥത്തിൽ സ്വീകരിക്കുന്ന നിലപാട് എന്തായിരിക്കുമെന്ന് പ്രത്യക്ഷത്തിൽ വെളിപ്പെട്ടു കാണുവാനും, അതിന്റെ അടിസ്ഥാനത്തിൽ ഓരോരുത്തന്റെയും പേരിൽ നടപടി എടുക്കുവാനും വേണ്ടിയാകുന്നു അത്. അടുത്ത വചനത്തിൽ മറ്റൊരു യഥാർത്ഥ്യം അല്ലാഹു ചൂണ്ടിക്കാട്ടുന്നു:–

ٱلَّذِى خَلَقَ سَبۡعَ سَمَـٰوَٰتٍ طِبَاقًا ۖ مَّا تَرَىٰ فِى خَلۡقِ ٱلرَّحۡمَـٰنِ مِن تَفَـٰوُتٍ ۖ فَٱرۡجِعِ ٱلۡبَصَرَ هَلۡ تَرَىٰ مِن فُطُورٍ ﴿٣﴾

**﴾3﴿ അടുക്കുകളായ നിലയിൽ ഏഴ് ആകാശങ്ങളെ സൃഷ്ടിച്ചവനാണ് (അവൻ). പരമകാരുണികനായുള്ളവന്റെ സൃഷ്ടിയിൽ യാതൊരു ഏറ്റപ്പറ്റും നീ കാണുകയില്ല. എന്നാൽ, നീ (ഒന്ന്) ദൃഷ്ടി മട(ക്കി നോ)ക്കുക: വല്ല പിഴവും നീ കാണുന്നുവോ?!**

ثُمَّ ٱرۡجِعِ ٱلۡبَصَرَ كَرَّتَيۡنِ يَنقَلِبۡ إِلَيۡكَ ٱلۡبَصَرُ خَاسِئًا وَهُوَ حَسِيرٌ ﴿٤﴾

**﴾4﴿ പിന്നെയും രണ്ട് ആവർത്തി നീ മട(ക്കി നോ)ക്കുക: നിന്ദ്യമായ നിലയിൽ നിന്നിലേക്കുതന്നെ ദൃഷ്ടി തിരിച്ചുവരുന്നതാണ്- അതാകട്ടെ. പരവശപ്പെട്ടതുമായിരിക്കും.**

---

﴾3﴿ ٱلَّذِى خَلَقَ സൃഷ്ടിച്ചവൻ سَبۡعَ سَمَـٰوَٰتٍ ഏഴ് ആകാശങ്ങളെ طِبَاقًا അടുക്കുകളായിട്ട്, അടുക്കടുക്കായി (ഒന്നൊന്നോട്) യോജിച്ചുകൊണ്ട് مَّا تَرَىٰ നീ കാണുകയില്ല فِى خَلۡقِ ٱلرَّحۡمَـٰنِ പരമകാരുണികന്റെ സൃഷ്ടിയിൽ مِن تَفَـٰوُتٍ ഒരു ഏറ്റക്കുറവും (വൈകല്യവും) فَٱرۡجِعِ എന്നാൽ നീ മട(ക്കി നോ)ക്കുക ٱلۡبَصَرَ ദൃഷ്ടിയെ هَلۡ تَرَىٰ നീ കാണുന്നുവോ, കാണുമോ مِن فُطُورٍ വല്ല പിഴവും (കീറലും, പൊട്ടും) ﴾4﴿ ثُمَّ ٱرۡجِعِ പിന്നെ നീ മടക്കി (വീണ്ടും) നോക്കുക ٱلۡبَصَرَ ദൃഷ്ടിയെ, കണ്ണിനെ كَرَّتَيۡنِ രണ്ട് ആവർത്തി (പ്രാവശ്യം) يَنقَلِبۡ തിരിച്ചുവരും, മറിഞ്ഞുവരും إِلَيۡكَ നിന്നിലേക്ക് ٱلۡبَصَرُ ദൃഷ്ടി, കാഴ്ച خَاسِئًا നിന്ദ്യമായ നിലയിൽ (പരാജയപ്പെട്ടുകൊണ്ട്) وَهُوَ അത്, അതാകട്ടെ حَسِيرٌ പരവശപ്പെട്ട (കുഴങ്ങിയ)തായിരിക്കും

---

'ഏഴ് ആകാശങ്ങളെ' (سبع سماوات)ക്കുറിച്ച് നാം ഇതിനുമുമ്പ് സംസാരിച്ചു കഴിഞ്ഞിട്ടുണ്ട്. (സൂ: മുഅ്മിനൂൻ, 17 ന്റെയും, സൂ: ത്വലാക്വ്, 12 ന്റെയും വ്യാഖ്യാനം നോക്കുക.) അവ ഒന്ന് ഒന്നിനുമീതെ അടുക്കടുക്കായി- അഥവാ തട്ടുതട്ടായി -സ്ഥിതിചെയ്യുന്നുവെന്ന് അല്ലാഹു വ്യക്തമായി പ്രസ്താവിക്കുന്നു. സൂ:ഹദീദിലും ഇതിനെപ്പറ്റി പ്രസ്താവിച്ചു കാണാം. സൂ: മുഅ്മിനൂനിൽ വെച്ച് നാം ചൂണ്ടിക്കാട്ടിയതുപോലെ, നാളിതുവരെ ഒരു ആകാശത്തിന്റെ അതിർത്തി

പോലും ക്ലിപ്തമായി നിർണയിക്കുവാൻ ശാസ്ത്രത്തിന് കഴിഞ്ഞിട്ടില്ലാത്ത സ്ഥിതിക്ക് ആകാശങ്ങളുടെ എണ്ണത്തെക്കുറിച്ചോ, അവയുടെ അടുക്കുകളുടെ സ്വഭാവത്തെക്കുറിച്ചോ ശാസ്ത്രംമുഖേന നമുക്ക് സൂക്ഷ്മവിവരങ്ങൾ ലഭിക്കുവാനില്ല. ലോകസ്രഷ്ടാവായ അല്ലാഹു സൃഷ്ടിച്ചു നിയന്ത്രിച്ചുപോരുന്ന അവയെക്കുറിച്ച് അവൻ വ്യക്തമായ ഭാഷയിൽ പ്രസ്താവിച്ചിട്ടുള്ള ഏതൊരു കാര്യവും അപ്പടി വിശ്വസിക്കുവാൻ ശാസ്ത്രത്തിന്റെയോ മറ്റോ അനുമതി നമുക്ക് ആവശ്യവുമില്ല. ഭൗതികവീക്ഷണകോണിൽ കൂടി നോക്കുമ്പോൾ, ശാസ്ത്രത്തിന്റെ പുരോഗതി വളരെ വമ്പിച്ചതാണെന്ന വിഷയത്തിൽ നമുക്ക് തർക്കമില്ല. പക്ഷേ, അല്ലാഹുവിന്റെ സൃഷ്ടി രഹസ്യങ്ങളാകുന്ന അനന്തയാഥാർത്ഥ്യങ്ങളുടെ മുമ്പിൽ അതിന്റെ സ്ഥാനം– അതെത്ര വമ്പിച്ചതായിരുന്നാലും– കേവലം നിസ്സാരമാകുന്നു. وما أوتيتم من العلم إلا قليلا (നിങ്ങൾക്ക് അറിവിൽനിന്നും അല്പമല്ലാതെ നല്കപ്പെട്ടിട്ടില്ല. 17 : 85)

മേൽപോട്ട് കണ്ണുമിഴിച്ച് നോക്കുമ്പോൾ എല്ലാവർക്കും കാണാവുന്ന ഒരു വമ്പിച്ച നീലക്കുട എന്ന് മാത്രം ആകാശത്തെപ്പറ്റി മനസ്സിലാക്കിയ പാമരൻമാരെയും, ഉപഗ്രഹങ്ങളും ബഹിരാകാശവാഹനങ്ങളും ഉപയോഗിച്ചു ചന്ദ്രനിലും മറ്റും നിരീക്ഷണം നടത്തിവരുന്ന മഹാവീരൻമാരെയും, ആകാശമണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന കോടാനുകോടി നക്ഷത്രഗോളങ്ങളെക്കുറിച്ച് അത്യൽഭുതകരങ്ങളായ നിരവധി വിവരങ്ങൾ ശേഖരിച്ചുകൊണ്ടിരിക്കുന്ന ശാസ്ത്രകേസരികളെയും, എന്നുവേണ്ട ഓരോ മനുഷ്യവ്യക്തിയെയും അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു ഉറപ്പിച്ചുപറയുന്നു: പരമകാരുണികനായ അവന്റെ സൃഷ്ടിയിൽ എവിടെയെങ്കിലും എന്തെങ്കിലും ഏറ്റക്കുറവോ വൈകല്യമോ കാണാൻ നിങ്ങൾക്ക് കഴിയുകയില്ലെന്ന്. അത്രയും പറഞ്ഞു മതിയാക്കുന്നില്ല. അതിൽ പൊട്ടോ പൊളിയോ പോലുള്ള വല്ല പോരായ്മയും ഉണ്ടോ എന്ന് വീണ്ടും പരിശോധിച്ചു നോക്കുവാൻ ആവർത്തിച്ചു ആഹ്വാനം ചെയ്കയും ചെയ്യുന്നു. പോരാ, നിങ്ങൾ പരാജിതരായി പരവശപ്പെട്ടുകൊണ്ട് പിൻമടങ്ങുകതന്നെ വേണ്ടിവരുമെന്ന് ഖണ്ഡിതമായി പ്രഖ്യാപിക്കുകകൂടി ചെയ്യുന്നു. ഈ പ്രഖ്യാപനത്തെ മറികടക്കുവാൻ ബുദ്ധിയുള്ള –മനസ്സാക്ഷിയുള്ള– വക്രതയില്ലാത്ത– ഭൗതികഭ്രമത്താൽ ഹൃദയം മരവിക്കാത്ത –ഏതെങ്കിലും ഒരു വ്യക്തിക്ക് സാധിക്കുമോ? ഒരിക്കലുമില്ല! ആകാശഭൂമികളിലടങ്ങിയ വിവിധ രഹസ്യങ്ങളെക്കുറിച്ച് മനസ്സിലാക്കുവാൻവേണ്ടി അശ്രാന്തപരിശ്രമങ്ങൾ നടത്തിക്കൊണ്ടിരിക്കുകയും, അതേസമയത്ത് അവയുടെ കർത്താവിനെക്കുറിച്ചും, അവയുടെ പിന്നിൽ പ്രവർത്തിക്കുന്ന അദൃശ്യ മഹാശക്തിയെക്കുറിച്ചും മാത്രം ചിന്തിക്കാതിരിക്കുകയും ചെയ്യുന്ന ആളുകൾക്കോ, നഗ്നമായ യാഥാർത്ഥ്യങ്ങളുടെ നേരെ നിസ്സങ്കോചം കണ്ണടച്ചു നിഷേധിക്കുവാൻ ധൈര്യപ്പെടുന്ന ഹൃദയശൂന്യൻമാർക്കോ അല്ലാതെ ഈ പ്രഖ്യാപനത്തിന് മുമ്പിൽ തലകുനിക്കാതിരിക്കുവാൻ സാധ്യമല്ലതന്നെ. അല്ലാഹുവിന്റെ മഹത്വത്തിനുള്ള മറ്റൊരു ദൃഷ്ടാന്തമാണ് അടുത്ത വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്:–

وَلَقَدْ زَيَّنَّا ٱلسَّمَآءَ ٱلدُّنْيَا بِمَصَٰبِيحَ وَجَعَلْنَٰهَا رُجُومًا لِّلشَّيَٰطِينِ ۖ وَأَعْتَدْنَا لَهُمْ عَذَابَ ٱلسَّعِيرِ ۝٥

**《5》 തീർച്ചയായും ഏറ്റവും അടുത്ത ആകാശത്തെ (നക്ഷത്ര) വിളക്കുകൾകൊണ്ട് നാം അലങ്കരിച്ചിട്ടുണ്ട്.**

**അവയെ നാം പിശാചുക്കളെ എറിഞ്ഞാട്ടുന്നവയും ആക്കിയിരിക്കുന്നു. അവർക്ക് ജ്വലിക്കുന്ന അഗ്നി [നരക] ശിക്ഷ നാം ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു.**

---

《5》 وَلَقَدْ زَيَّنَّا തീർച്ചയായും നാം അലങ്കരിച്ചി (ഭംഗിയാക്കിയി)ട്ടുണ്ട് ٱلسَّمَآءَ ٱلدُّنْيَا ഏറ്റവും അടുത്ത (ഐഹികമായ) ആകാശത്തെ بِمَصَٰبِيحَ ദീപങ്ങൾകൊണ്ട് وَجَعَلْنَٰهَا അവയെ നാം ആക്കുകയും ചെയ്തിരിക്കുന്നു رُجُومًا എറിയപ്പെടുന്നവ, എറിയാനുള്ളത് لِّلشَّيَٰطِينِ പിശാചുക്കൾക്ക്, പിശാചുക്കളെ وَأَعْتَدْنَا لَهُمْ അവർക്ക് നാം ഒരുക്കിവെക്കുകയും ചെയ്തിരിക്കുന്നു عَذَابَ ٱلسَّعِيرِ ജ്വലിക്കുന്ന അഗ്നിയുടെ (നരകത്തിന്റെ) ശിക്ഷ

---

എണ്ണമറ്റ നക്ഷത്രങ്ങളെ അല്ലാഹു സൃഷ്ടിച്ചിട്ടുണ്ട്. ഭൂമിയെക്കാളും എത്രയോ മടങ്ങുവലുപ്പം കൂടിയവയും, ഭൂമിയിൽനിന്ന് ബഹുദൂരം അകലെ സ്ഥിതിചെയ്യുന്നവയുമാണ് അവ. അഥവാ ഓരോന്നും ഓരോ മഹാലോകമത്രെ. നമുക്ക് ഊഹിക്കുവാൻപോലും സാധ്യമല്ലാത്ത എന്തൊക്കെയോ സംഭവങ്ങളും, ഏതൊക്കെയോ വസ്തുക്കളും അവയിൽ നടമാടുന്നുണ്ടായിരിക്കും. അതോടൊപ്പംതന്നെ, ഭൂമിക്കുമീതെ വളരെ കമനീയമായി നിർമിക്കപ്പെട്ട അതിവിശാലവും കലാമയവുമായ ഒരു പന്തലിന്റെ മുകൾഭാഗത്ത് മിന്നിത്തിളങ്ങിയും, കത്തിശോഭിച്ചുംകൊണ്ടിരിക്കുന്ന ദീപാലങ്കാരമായും അല്ലാഹു അവയെ ആക്കിവെച്ചിരിക്കുന്നു. കൂടാതെ, ആകാശത്തുവെച്ച് മലക്കുകൾക്കിടയിൽ നടക്കുന്ന ചില സംസാരങ്ങളെ പതിയിരുന്ന് കട്ടുകേൾക്കുന്ന പിശാചുക്കളെ ആട്ടിയോടിക്കുവാനുള്ള ഒരു ഏർപ്പാടും ആ നക്ഷത്രങ്ങൾ വഴി അല്ലാഹു ചെയ്തുവെച്ചിരിക്കുന്നു. അഥവാ അവയിൽനിന്ന് പുറത്തുവരുന്ന ഒരു തരം അഗ്നിജ്വാലകളാകുന്ന ഉൽക്കകൾമൂലം പിശാചുകൾ എറിഞ്ഞാട്ടപ്പെടുന്നു. അങ്ങനെ, ഭൂമിക്കും മനുഷ്യർക്കും അലങ്കാര വസ്തുക്കളായും, പിശാചുക്കൾക്ക് അഗ്നിയമ്പുകളായും അല്ലാഹു അവയെ നിശ്ചയിച്ചിരിക്കുകയാണ്.

ഏറ്റവും അടുത്ത ആകാശം (السماء الدنيا) എന്ന് പറഞ്ഞത് ഭൂമിയുമായി കൂടുതൽ അടുത്തത് എന്ന ഉദ്ദേശ്യത്തിലാകുന്നു. അപ്പോൾ, നാം കാണുന്ന നക്ഷത്രഗോളങ്ങളെല്ലാം സ്ഥിതിചെയ്യുന്നത് ആ ഒരു ആകാശത്തിലാണെന്നും ഏഴ് ആകാശങ്ങളിൽ ബാക്കി ആറും അതിനുപുറമെ- അതിന്നപ്പുറത്ത് -സ്ഥിതിചെ

യ്യുന്നുണ്ടെന്നും, മനുഷ്യന്റെ കഴിവിൽപെട്ട എല്ലാ നിരീക്ഷണങ്ങളും കണ്ടുപിടുത്തങ്ങളും ഈ ഒരേ ആകാശാതിർത്തിക്കുള്ളിൽ മാത്രം നടക്കുന്നതാണെന്നും ഇതിൽനിന്ന് ഊഹിക്കേണ്ടിയിരിക്കുന്നു.

رجوم (റുജൂമ്) എന്ന വാക്കിനാണ് 'എറിഞ്ഞാട്ടുന്നവ' എന്ന് നാം അർത്ഥം കൽപിച്ചിരിക്കുന്നത്. നക്ഷത്രങ്ങളിൽനിന്ന് പുറപ്പെടുന്ന ഉൽക്കകളാൽ പിശാചുക്കളെ എറിഞ്ഞാട്ടുന്ന വിവരം സൂ: ഹിജ്ർ, സ്വാഫ്ഫാത്ത്, ജിന്ന് മുതലായ സൂറത്തുകളിൽ ക്വുർആൻ വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതാണ്, അതാണ് ഇവിടെയും സൂചിപ്പിച്ചിരിക്കുന്നത്. ക്വുർആൻ വ്യാഖ്യാതാക്കളെല്ലാം പൊതുവിൽ അംഗീകരിച്ച അർത്ഥവും അതാണ്. *(*)* ഏതോ ചിലർ മാത്രം അതിന് 'ഊഹങ്ങൾ' -അഥവാ ഊഹത്തിന് വിധേയമായവ (ظنونا) എന്ന് അർത്ഥം കൽപിച്ചു കാണാം. നക്ഷത്രങ്ങളുടെ ഗതിവിഗതികളെ അടിസ്ഥാനമാക്കി ഭാവികാര്യങ്ങളെക്കുറിച്ചും മറ്റും ഗണിച്ചു പറയുന്ന ജോത്സ്യക്കാരും, രാശിനോട്ടക്കാരുമാകുന്ന മനുഷ്യപിശാചുക്കളുടെ ഊഹങ്ങൾക്ക് നക്ഷത്രങ്ങൾ ഇടമായിത്തീരുന്നു എന്നാണ് അപ്പോൾ ആ വാക്യത്തിന്റെ താൽപര്യം. ഈ അർത്ഥം സ്വീകരിച്ചാൽ തന്നെയും അവമൂലം പിശാചുക്കൾ എറിഞ്ഞാട്ടപ്പെടുന്നുവെന്നുള്ളതിന് ഈ വാക്യം ഒരു പ്രകാരത്തിലും എതിരാകുന്നില്ല. ഇത് ഒരു വിഷയം അത് മറ്റൊരു വിഷയം. അത്രമാത്രം. പിശാചുക്കളുടെ കട്ടുകേൾവിയെയും, അവരെ ഉൽക്കകൾകൊണ്ട് എറിഞ്ഞാട്ടുന്നതിനെയും നിഷേധിക്കുന്ന യുക്തിവാദക്കാരായ ചില പുത്തൻ വ്യാഖ്യാനക്കാർ ഈ (ظنونا എന്ന) അർത്ഥം പൊക്കിപ്പിടിച്ചുകൊണ്ട് ആ വിഷയകമായി വന്നിട്ടുള്ള എല്ലാ ക്വുർആൻ വചനങ്ങളും ദുർവ്യാഖ്യാനം ചെയ്യാറുണ്ട്. ഇവരെപ്പറ്റി സൂ: ഹിജ്റിനുശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ നാം വേണ്ടത്ര സംസാരിച്ചു കഴിഞ്ഞിട്ടുള്ളതുകൊണ്ട് ഇവിടെ ഒന്നും പ്രസ്താവിക്കുന്നില്ല.

وَلِلَّذِينَ كَفَرُوا۟ بِرَبِّهِمْ عَذَابُ جَهَنَّمَ ۖ وَبِئْسَ ٱلْمَصِيرُ ﴿٦﴾

**《6》 തങ്ങളുടെ രക്ഷിതാവിൽ അവിശ്വസിച്ചവർക്ക് 'ജഹന്നമി' [നരകത്തി]ന്റെ ശിക്ഷയുണ്ട്. (ആ) തിരിച്ചെത്തുന്ന സ്ഥലം വളരെ ചീത്ത!**

إِذَآ أُلْقُوا۟ فِيهَا سَمِعُوا۟ لَهَا شَهِيقًا وَهِىَ تَفُورُ ﴿٧﴾

**《7》 അവർ അതിൽ ഇടപ്പെട്ടാൽ, അതിന് ഒരു ഗർജ്ജനം അവർ കേൾക്കുന്നതാണ്. അതാകട്ടെ, തിളച്ചുമറിഞ്ഞുകൊണ്ടുമിരിക്കും!**

---

***(*)* رجم (റജ്മ്) എന്ന ധാതുവിൽനിന്നുള്ളതാണ് رجوم (റുജൂമ്). ഈ ധാതുവിന് 'എറിയുക, എറിഞ്ഞാട്ടുക, എറിഞ്ഞുകൊല്ലുക, ആട്ടിയോടിക്കുക, തുരത്തുക, ശപിക്കുക, ശകാരിക്കുക, ആരോപിക്കുക, തള്ളിക്കളയുക, ഊഹിക്കുക, എയ്യുക' എന്നീ അർത്ഥങ്ങളെല്ലാം വരുന്നതാണ്. എല്ലാം അതത് സന്ദർഭംകൊണ്ട് മനസ്സിലാക്കേണ്ടതാകുന്നു.***

تَكَادُ تَمَيَّزُ مِنَ ٱلْغَيْظِ ۖ كُلَّمَآ أُلْقِىَ فِيهَا فَوْجٌ سَأَلَهُمْ خَزَنَتُهَآ أَلَمْ يَأْتِكُمْ نَذِيرٌ ﴿٨﴾

《8》 ഉഗ്രകോപം നിമിത്തം അത് (പൊട്ടിച്ചിതറി) വേർപെട്ടുപോകുമാറാകും! ഓരോകൂട്ടം (ആളുകൾ) അതിൽ ഇടപ്പെടുമ്പോഴൊക്കെ അതിലെ പാറാവുകാർ അവരോട് ചോദിക്കും: 'നിങ്ങൾക്ക് താക്കീത് നൽകുന്ന ആൾ വന്നിരുന്നില്ലേ?'

قَالُوا۟ بَلَىٰ قَدْ جَآءَنَا نَذِيرٌ فَكَذَّبْنَا وَقُلْنَا مَا نَزَّلَ ٱللَّهُ مِن شَىْءٍ إِنْ أَنتُمْ إِلَّا فِى ضَلَٰلٍ كَبِيرٍ ﴿٩﴾

《9》 അവർ പറയും: 'ഇല്ലാതേ! തീർച്ചയായും ഞങ്ങൾക്ക് താക്കീത് നൽകുന്ന ആൾ വന്നിരിക്കുന്നു. എന്നാൽ, ഞങ്ങൾ വ്യാജമാക്കുകയാണ് ചെയ്തത്; ഞങ്ങൾ (അവരോട്) പറയുകയും ചെയ്തു: 'അല്ലാഹു യാതൊന്നും തന്നെ അവതരിപ്പിച്ചിട്ടില്ല; നിങ്ങൾ വലുതായ വഴിപിഴവിലല്ലാതെ (മറ്റൊന്നും) അല്ല.'

وَقَالُوا۟ لَوْ كُنَّا نَسْمَعُ أَوْ نَعْقِلُ مَا كُنَّا فِىٓ أَصْحَٰبِ ٱلسَّعِيرِ ﴿١٠﴾

《10》 അവർ (വീണ്ടും) പറയും: ഞങ്ങൾ കേൾക്കുകയോ, ബുദ്ധി കൊടു(ത്തു മനസ്സിലാ)ക്കുകയോ ചെയ്തിരുന്നുവെങ്കിൽ, ഞങ്ങൾ (ഈ) ജ്വലിക്കുന്ന അഗ്നിയുടെ ആൾക്കാരിൽ ആകുമായിരുന്നില്ല.

فَٱعْتَرَفُوا۟ بِذَنۢبِهِمْ فَسُحْقًا لِّأَصْحَٰبِ ٱلسَّعِيرِ ﴿١١﴾

《11》 അങ്ങനെ, അവർ തങ്ങളുടെ കുറ്റം (ഏറ്റുപറഞ്ഞു) സമ്മതിക്കുന്നതാണ്. അപ്പോൾ, ജ്വലിക്കുന്ന അഗ്നിയുടെ ആൾക്കാർക്ക് വിദൂരം (അഥവാ ശാപം)!

---

《6》 وَلِلَّذِينَ كَفَرُوا۟ അവിശ്വസിച്ചവർക്കുണ്ട് بِرَبِّهِمْ തങ്ങളുടെ രക്ഷിതാവിൽ عَذَابُ جَهَنَّمَ ജഹന്നമിന്റെ ശിക്ഷ وَبِئْسَ വളരെ ചീത്ത ٱلْمَصِيرُ തിരിച്ച് (മടങ്ങി) എത്തുന്ന സ്ഥലം 《7》 إِذَآ أُلْقُوا۟ അവർ ഇടപ്പെട്ടാൽ فِيهَا അതിൽ سَمِعُوا۟ لَهَا അതിന് അവർ കേൾക്കും شَهِيقًا ഒരു ഗർജനം, അലർച്ച, അട്ടഹാസം, ഉഗ്രശ്വാസം وَهِىَ അത് تَفُور തിളച്ചുമറിയുക (ക്ഷോഭിക്കുക- പൊന്തിമറിയുക)യും ചെയ്യും. 《8》 تَكَادُ അത് ആകാറാകും تَمَيَّزُ വേർപെട്ടുപോകുക مِنَ ٱلْغَيْظِ ഉഗ്രകോപത്താൽ, കഠിനകോപം നിമിത്തം كُلَّمَآ أُلْقِىَ ഇടപ്പെടുമ്പോഴെല്ലാം فِيهَا അതിൽ, അതിലേക്ക് فَوْجٌ

ഒരു കൂട്ടം, സംഘം سَأَلَهُمْ അവരോട് ചോദിക്കും خَزَنَتُهَآ അതിലെ പാറാവുകാർ, കാവൽക്കാർ أَلَمْ يَأْتِكُمْ നിങ്ങൾക്ക് വന്നിരുന്നില്ലേ, വന്നില്ലേ نَذِيرٌ താക്കീതുകാരൻ ﴾9﴿ قَالُوا۟ അവർ പറയും بَلَىٰ ഇല്ലാതെ, (ഉണ്ട്) قَدْ جَآءَنَا തീർച്ചയായും ഞങ്ങൾക്ക് വന്നിട്ടുണ്ട് نَذِيرٌ താക്കീതുകാരൻ فَكَذَّبْنَا എന്നാൽ ഞങ്ങൾ വ്യാജമാക്കി وَقُلْنَا ഞങ്ങൾ പറയുകയും ചെയ്തു مَا نَزَّلَ ٱللَّهُ അല്ലാഹു ഇറക്കിയിട്ടില്ല مِن شَىْءٍ ഒരു വസ്തുവും إِنْ أَنتُمْ നിങ്ങളല്ല إِلَّا فِى ضَلَٰلٍ വഴിപിഴവി (ദുർമാർഗത്തി)ലല്ലാതെ كَبِيرٍ വലുതായ ﴾10﴿ وَقَالُوا۟ അവർ പറയുകയും ചെയ്യും لَوْ كُنَّا ഞങ്ങളായിരുന്നെങ്കിൽ نَسْمَعُ ഞങ്ങൾ കേട്ടിരുന്നു أَوْ نَعْقِلُ അല്ലെങ്കിൽ ബുദ്ധികൊടുത്തിരുന്നു, മനസ്സിരുത്തിയിരുന്നു, ഗ്രഹിച്ചിരുന്നു مَا كُنَّا ഞങ്ങളാകുമായിരുന്നില്ല فِىٓ أَصْحَٰبِ ആൾക്കാരിൽ, കൂട്ടരിൽ ٱلسَّعِيرِ ജ്വലിക്കുന്ന അഗ്നിയുടെ, നരകത്തിന്റെ ﴾11﴿ فَٱعْتَرَفُوا۟ അങ്ങനെ അവർ സമ്മതിക്കും, ഏറ്റു പറയും بِذَنۢبِهِمْ തങ്ങളുടെ കുറ്റത്തെ (പാപത്തെ)പ്പറ്റി فَسُحْقًا അപ്പോൾ വിദൂരം (ശാപം), നാശം لِّأَصْحَٰبِ ٱلسَّعِيرِ ജ്വലിക്കുന്ന നരകത്തിന്റെ ആൾക്കാർക്ക്

---

സത്യനിഷേധികളായ അവിശ്വാസികളെ നരകത്തിൽ ഇടുമ്പോഴത്തെ സന്ദർഭം അല്ലാഹു വിവരിക്കുകയാണ്. അത്യുഗ്രമായ ഉഷ്ണതാപവും അതികഠോരമായ കോപതാപവും നിമിത്തം സ്വയം പൊട്ടിത്തെറിച്ചു ചിന്നിച്ചിതറിപ്പോകുമാറ് തിളച്ച് വമിച്ച് എരിപൊരികൊള്ളുന്ന നരകം അവരുടെ നേരെ ഇരമ്പി ഗർജിക്കും! അന്നേരം കുറ്റവാളികളുടെ അട്ടഹാസവും, ഭയപ്പാടും, നിലവിളിയും എന്തായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. ഓരോ കൂട്ടം ആളുകളെയും നരകത്തിലേക്ക് വലിച്ചിടുമ്പോൾ അവരോട് അതിലെ ഉദ്യോഗസ്ഥൻമാരായ മലക്കുകൾ ചോദിക്കും: 'ഈ ശിക്ഷയെക്കുറിച്ച് നിങ്ങൾക്ക് താക്കീത് നൽകുന്നതിന് ആരും വന്നിട്ടുണ്ടായിരുന്നില്ലേ?!' നരകത്തിലെ ഉദ്യോഗസ്ഥൻമാരാകട്ടെ- കഴിഞ്ഞ അദ്ധ്യായത്തിൽ കണ്ടതുപോലെ- ദയതോന്നാത്ത പരുഷസ്വഭാവികളും, കഠോരൻമാരും (غلاظ شداد)! ഈ ചോദ്യം അവരെ കൂടുതൽ വ്യാകുലരാക്കുമെന്ന് വ്യക്തമാണ്. തങ്ങളുടെ പക്കൽ വന്നുപോയ തെറ്റ് അങ്ങേഅറ്റത്തെ വിനയത്തോടെ അവർ തുറന്ന് സമ്മതിക്കും. 'ഞങ്ങൾക്ക് താക്കീത് നൽകുന്ന പ്രവാചകൻമാർ വരാതിരുന്നിട്ടില്ല, എങ്കിലും, ഞങ്ങളവരെ നിഷേധിച്ചു തള്ളിക്കളയുകയും പരിഹസിക്കുകയുമാണുണ്ടായത്. അയ്യോ! അന്ന് അത് കേട്ടനുസരിക്കുകയും, ബുദ്ധി ഉപയോഗിച്ച് മനസ്സിരുത്തുകയും ചെയ്തിരുന്നെങ്കിൽ ഈ അനുഭവത്തിന് ഇടവരികയില്ലായിരുന്നു ........!' പക്ഷേ, ഈ അവസരത്തിൽ കുറ്റസമ്മതംകൊണ്ട് ഫലമില്ലല്ലോ. കാരുണ്യത്തിന്റെയും, അനുഗ്രഹത്തിന്റെയും കണികപോലും ഇനി അവർക്ക് പ്രതീക്ഷിക്കുവാനില്ലാത്തവണ്ണം വിദൂരത്തിലും ശാപത്തിലുമാണവരുള്ളത്. اعاذنا الله (അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ, ആമീൻ.) നരകത്തിൽ പ്രവേശിക്കുന്ന ഒരാളുംതന്നെ, സ്വർഗത്തെക്കാൾ നരകത്തിനാണ് താൻ അർഹനെന്ന്

ബോധ്യം വരാത്തവരുണ്ടാകയില്ല, എന്ന് ഒരു നബി വചനത്തിൽവന്നിരിക്കുന്നു. (അ)

إِنَّ ٱلَّذِينَ يَخۡشَوۡنَ رَبَّهُم بِٱلۡغَيۡبِ لَهُم مَّغۡفِرَةٞ وَأَجۡرٞ كَبِيرٞ ﴿١٢﴾

**﴾12﴿ നിശ്ചയമായും, തങ്ങളുടെ റബ്ബിനെ അദൃശ്യമായ നിലയിൽ ഭയപ്പെടുന്നവർ, അവർക്ക് പാപമോചനവും, വലുതായ പ്രതിഫലവും ഉണ്ട്.**

﴾12﴿ إِنَّ നിശ്ചയമായും ٱلَّذِينَ يَخۡشَوۡنَ ഭയപ്പെടുന്നവർ رَبَّهُم തങ്ങളുടെ റബ്ബിനെ بِٱلۡغَيۡبِ അദൃശ്യമായ നിലക്ക് (കാണാതെ) لَهُم അവർക്കുണ്ട് مَّغۡفِرَةٞ പാപമോചനം وَأَجۡرٞ كَبِيرٞ വലുതായ പ്രതിഫലവും

---

അല്ലാഹുവിനെ അങ്ങോട്ട് കാണുന്നില്ലെങ്കിലും അവൻ ഇങ്ങോട്ട് കാണുന്നുവെന്ന ബോധത്തോടെ വർത്തിക്കുക; സ്വകാര്യജീവിതത്തിലും ബാഹ്യജീവിതത്തിലും ഒരുപോലെ സൂക്ഷ്മത പാലിക്കുക, ജനബോധ്യത്തിനും കീർത്തിക്കും വേണ്ടി പ്രവർത്തിക്കാതിരിക്കുക, അല്ലാഹുവിനെയും അവന്റെ ശിക്ഷയെയും കൺമുമ്പിൽ കണ്ടാലേ വിശ്വസിക്കൂ എന്ന് ശഠിക്കാതെ ലക്ഷ്യദൃഷ്ടാന്തങ്ങൾ മുഖേന യാഥാർത്ഥ്യങ്ങൾ മനസ്സിലാക്കി ഭയഭക്തിയോടെ ജീവിക്കുക മുതലായവയാണ് അദൃശ്യമായ നിലയിൽ റബ്ബിനെ ഭയപ്പെടുന്നതിന്റെ ലക്ഷണങ്ങൾ. അല്ലാഹുവിന്റെ തണലല്ലാതെ മറ്റൊരു തണലും ലഭിക്കാനില്ലാത്ത ആ മഹാ ദിനത്തിൽ അവൻ തണൽ നൽകി രക്ഷിക്കുന്ന ഏഴുകൂട്ടരെപ്പറ്റി വിവരിക്കുന്ന പ്രസിദ്ധമായ ഹദീഥിൽ, നബിﷺ എണ്ണിയിട്ടുള്ള രണ്ടുകൂട്ടർ ഇവരാകുന്നു:

(1) സ്ഥാനമാനവും സൗന്ദര്യവുമുള്ള ഒരു സ്ത്രീ (ദുർവൃത്തിക്കായി) ക്ഷണിച്ചപ്പോൾ ഞാൻ അല്ലാഹുവിനെ യപ്പെടുന്നുവെന്ന് പറഞ്ഞു ഒഴിഞ്ഞുമാറിയവൻ.

(2) വല്ല ദാനധർമവും ചെയ്യുമ്പോൾ വലത്തേകൈ ചിലവഴിച്ചത് ഇടത്തേകൈ അറിയാത്തവണ്ണം ചിലവഴിക്കുന്ന -അഥവാ അത്രയും രഹസ്യമായി ധർമം ചെയ്യുന്ന- മനുഷ്യൻ. (ബു; മു.)

وَأَسِرُّواْ قَوۡلَكُمۡ أَوِ ٱجۡهَرُواْ بِهِۦٓۖ إِنَّهُۥ عَلِيمُۢ بِذَاتِ ٱلصُّدُورِ ﴿١٣﴾

**﴾13﴿ നിങ്ങൾ നിങ്ങളുടെ വാക്ക് [സംസാരം] പതുക്കെയാക്കിക്കൊള്ളുക, അല്ലെങ്കിൽ അത് ഉറക്കെയാക്കിക്കൊള്ളുക. [രണ്ടും സമമാണ്.] (കാരണം) നിശ്ചയമായും അവൻ [അല്ലാഹു] ഹൃദയങ്ങളിലുള്ളവയെപ്പറ്റി അറിയുന്നവനാകുന്നു.**

أَلَا يَعْلَمُ مَنْ خَلَقَ وَهُوَ ٱللَّطِيفُ ٱلْخَبِيرُ ﴿١٤﴾

**《14》 സൃഷ്ടിച്ചുണ്ടാക്കിയവൻ (എല്ലാം) അറിയുകയില്ലേ! അവനാകട്ടെ, ഗൂഢരഹസ്യമറിയുന്നവനാണ്; സൂക്ഷ്മജ്ഞാനിയാണ്.**

---

《13》 وَأَسِرُّواْ നിങ്ങൾ രഹസ്യം (പതുക്കെ) ആക്കുവിൻ قَوْلَكُمْ നിങ്ങളുടെ വാക്ക് (സംസാരം) أَوِ ٱجْهَرُواْ بِهِۦ അല്ലെങ്കിൽ അതിനെ പരസ്യം (ഉറക്കെ) ആക്കുവിൻ إِنَّهُۥ عَلِيمٌۢ നിശ്ചയമായും അവൻ അറിയുന്നവനാണ് بِذَاتِ ٱلصُّدُورِ നെഞ്ഞ് (ഹൃദയം)കളിലുള്ളതിനെ 《14》 أَلَا يَعْلَمُ അറിയുകയില്ലേ, അവൻ അറിയാതിരിക്കുമോ مَنْ خَلَقَ സൃഷ്ടിച്ചവൻ, അവൻ സൃഷ്ടിച്ചവരെ وَهُوَ അവനാകട്ടെ ٱللَّطِيفُ ഗൂഢമായതിനെ (സൂക്ഷ്മമായതിനെ) അറിയുന്നവനാണ്, സൗമ്യമായുള്ളവനാണ് ٱلْخَبِيرُ സൂക്ഷ്മജ്ഞാനിയാണ്

---

ألا يعلم من خلق എന്ന വാക്യത്തിന് അവൻ സൃഷ്ടിച്ചുണ്ടാക്കിയവരെ അവൻ അറിയുകയില്ലേ? എന്നും അർത്ഥം വരാവുന്നതാണ്. രണ്ടായാലും ഉദ്ദേശ്യം വ്യക്തം തന്നെ.

## വിഭാഗം- 2

هُوَ ٱلَّذِى جَعَلَ لَكُمُ ٱلْأَرْضَ ذَلُولًا فَٱمْشُواْ فِى مَنَاكِبِهَا وَكُلُواْ مِن رِّزْقِهِۦ ۖ وَإِلَيْهِ ٱلنُّشُورُ ﴿١٥﴾

**《15》 അവനത്രെ നിങ്ങൾക്ക് (കൈകാര്യം നടത്തുമാറ്) ഭൂമിയെ വിധേയമാക്കിത്തന്നവൻ. അതിനാൽ നിങ്ങൾ അതിന്റെ തോളുകളിലൂടെ [ഉപരിതലത്തിലൂടെ] സഞ്ചരിക്കുകയും, അവന്റെ (വക) ആഹാരത്തിൽ നിന്ന് തിന്നുകയും ചെയ്തുകൊള്ളുവിൻ. അവങ്കലേക്കുതന്നെയാണ് ഉയിർത്തെഴുന്നേൽപും.**

---

《15》 هُوَ ٱلَّذِى അവനത്രെ യാതൊരുവൻ, അവൻ യാതൊരുവനാണ് جَعَلَ لَكُمُ നിങ്ങൾക്ക് ആക്കിതന്ന ٱلْأَرْضَ ഭൂമിയെ ذَلُولًا വിധേയമായത് (പാകപ്പെട്ടത്) فَٱمْشُواْ അതിനാൽ നിങ്ങൾ നടന്ന് (സഞ്ചരിച്ചു) കൊള്ളുവിൻ فِى مَنَاكِبِهَا അതിന്റെ തോള് (വശം- വഴി- ഗിരിമാർഗം- ഉപരിതലം)കളിൽകൂടി وَكُلُواْ തിന്നുകയും ചെയ്യുവിൻ مِن رِّزْقِهِۦ അവന്റെ ആഹാര (ഉപജീവന)ത്തിൽനിന്ന് وَإِلَيْهِ അവനിലേക്കുതന്നെ ٱلنُّشُورُ (ഉയിർത്തു) എഴുന്നേൽപ്

യഥേഷ്ടം വിഹരിക്കുവാനും ഉപജീവനമാർഗങ്ങളന്വേഷിച്ചുകൊണ്ടിരിക്കുവാനും ഉതകത്തക്കവണ്ണം ഭൂമിയെ മനുഷ്യന് പാകപ്പെടുത്തിത്തന്നിട്ടുള്ളതിനെ ഓർമിപ്പിച്ചുകൊണ്ട്, അത് ഉപയോഗപ്പെടുത്തുവാൻ അല്ലാഹു നമ്മെ പ്രോത്സാഹിപ്പിക്കുകയാണ്. എല്ലാം അല്ലാഹു തരും എന്ന് കരുതി അലസമായിരിക്കരുതെന്നും അതിൽ സൂചനയുണ്ട്. അതേ സമയത്ത് ഉപജീവനവിഷയത്തിലും, സമ്പാദ്യത്തിലും മാത്രം ശ്രദ്ധ ചെലുത്തി ഭാവിജീവിതത്തിന്റെ കാര്യം മറക്കരുതെന്നും ഓർമിപ്പിച്ചിരിക്കുന്നു.

ءَأَمِنتُم مَّن فِى ٱلسَّمَآءِ أَن يَخْسِفَ بِكُمُ ٱلْأَرْضَ فَإِذَا هِىَ تَمُورُ ﴿١٦﴾

**﴾16﴿ ആകാശത്തുള്ളവനെ- അവൻ നിങ്ങളെ ഭൂമിയിൽ ആഴ്ത്തിക്കളയുന്നത്- നിങ്ങൾ നിർഭയരായിരിക്കുകയാണോ?! എന്നാൽ, അപ്പോഴത് ക്ഷോഭിച്ചു ഇളകി മറിഞ്ഞുകൊണ്ടിരിക്കും!**

أَمْ أَمِنتُم مَّن فِى ٱلسَّمَآءِ أَن يُرْسِلَ عَلَيْكُمْ حَاصِبًا ۖ فَسَتَعْلَمُونَ كَيْفَ نَذِيرِ ﴿١٧﴾

**﴾17﴿ അതല്ലെങ്കിൽ, ആകാശത്തുള്ളവനെ- അവൻ നിങ്ങളുടെ മേൽ വല്ല ചരൽവർഷവും അയക്കുന്നത്- നിങ്ങൾ നിർഭയരായിരിക്കയാണോ?! എന്നാൽ, നിങ്ങൾക്ക് അറിയാറാകും, എന്റെ താക്കീത് എങ്ങനെയിരിക്കുന്നുവെന്ന്!**

وَلَقَدْ كَذَّبَ ٱلَّذِينَ مِن قَبْلِهِمْ فَكَيْفَ كَانَ نَكِيرِ ﴿١٨﴾

**﴾18﴿ തീർച്ചയായും, ഇവരുടെ മുമ്പുള്ളവരും വ്യാജമാക്കുകയുണ്ടായിട്ടുണ്ട്. എന്നിട്ട്, എന്റെ പ്രതിഷേധം എങ്ങനെയുണ്ടായി?! [അവർ അതൊന്ന് ആലോചിച്ച് നോക്കട്ടെ.]**

---

﴾16﴿ ءَأَمِنتُم നിങ്ങൾ സമാധാനപ്പെട്ടുവോ, നിർഭയരായോ مَّن فِى ٱلسَّمَآءِ ആകാശത്തുള്ളവനെ أَن يَخْسِفَ بِكُمُ നിങ്ങളെ അവൻ ആഴ്ത്തുന്നതിനെ, വിഴുങ്ങിക്കുന്നത് ٱلْأَرْضَ ഭൂമിയിൽ, ഭൂമിയെ فَإِذَا هِىَ എന്നാൽ അപ്പോഴത് تَمُورُ പിടച്ചുമറിയും, ഇളകി ക്ഷോഭിക്കും, കിടിലംകൊള്ളും ﴾17﴿ أَمْ أَمِنتُم അതല്ലെങ്കിൽ നിങ്ങൾ സമാധാനപ്പെട്ടുവോ, നിർഭയരായോ مَّن فِى ٱلسَّمَآءِ ആകാശത്തിലുള്ളവനെ أَن يُرْسِلَ അവൻ അയക്കുന്നത് عَلَيْكُمْ നിങ്ങളുടെ മേൽ حَاصِبًا ചരൽ വർഷം, ചരൽ കാറ്റ് فَسَتَعْلَمُونَ എന്നാൽ നിങ്ങൾക്കറിയാറാകും, വഴിയെ അറിയും كَيْفَ എങ്ങനെയാണ് (എന്ന്) نَذِيرِ എന്റെ താക്കീത്, താക്കീതുകാരൻ ﴾18﴿ وَلَقَدْ كَذَّبَ തീർച്ചയായും

വ്യാജമാക്കി مِن قَبْلِهِمْ ٱلَّذِينَ അവരുടെ മുമ്പുള്ളവർ فَكَيْفَ كَانَ എന്നിട്ട് എങ്ങനെയായി, ഉണ്ടായി نَكِيرِ എന്റെ പ്രതിഷേധം, വെറുപ്പ്

---

من في السماء (ആകാശത്തിലുള്ളവൻ) എന്ന് പറഞ്ഞത് അല്ലാഹുവിനെ ഉദ്ദേശിച്ചാണ്. പക്ഷേ, അവൻ അവന്റെ സൃഷ്ടിയായ ആകാശത്തിൽ ഒരിടത്ത് ഇരിക്കുകയാണെന്നോ മറ്റോ ഈ വാക്കുമൂലം ഊഹിക്കാവതല്ല. അല്ലാഹു അനാദ്യനും, അനന്തനും, എല്ലാറ്റിൽനിന്നും വ്യത്യസ്തനുമാണല്ലോ. അല്ലാഹു അർശിൻമേൽ ആരോഹണം ചെയ്തു. (استوى على العرش) എന്നത്പോലെയുള്ള ഒരു പ്രയോഗം തന്നെയാണിതും. ഇത്തരം പ്രയോഗങ്ങളെക്കുറിച്ച് നാം ഇതിന് മുമ്പ് ചിലപ്പോഴൊക്കെ സംസാരിച്ചിട്ടുണ്ട്. അവയുടെ ബാഹ്യാർത്ഥമല്ലാതെ, അവയുടെ യാഥാർത്ഥ്യം തിട്ടപ്പെടുത്തുവാൻ നമുക്ക് സാധ്യമല്ല. എന്തെങ്കിലും വ്യാഖ്യാനം നൽകി തൃപ്തിപ്പെടുത്തുന്നതിനെക്കാൾ ഉത്തമവും സുരക്ഷിതവുമായ മാർഗം, വ്യാഖ്യാനം അല്ലാഹുവിങ്കലേക്ക് വിടുകയാകുന്നു. സൂ: സജദഃയിൽ يدبر الأمر من السماء إلى الأرض (അവൻ ആകാശത്തുനിന്ന് ഭൂമിയിലേക്ക് കാര്യം നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു) എന്ന് പറഞ്ഞിരിക്കുന്നു. അവിടെ നാം പ്രസ്താവിച്ച സംഗതികൾ ഇവിടെയും ഓർക്കുന്നത് നന്നായിരിക്കും.

നിങ്ങളുടെ നിഷേധവും ധിക്കാരവും അവസാനിപ്പിക്കാതെ എന്നും നിങ്ങൾക്കിവിടെ ശാന്തമായി കഴിഞ്ഞുകൂടാമെന്ന് കരുതേണ്ട. ഈ ഭൂമി ക്ഷോഭിച്ചിളകി അതിൽ നിങ്ങളെ ആഴ്ത്തിക്കളയുകയോ, അല്ലെങ്കിൽ ഒരു ചരൽവർഷം- അല്ലെങ്കിൽ ചരൽകാറ്റ്- അയച്ചുകൊണ്ട് നിങ്ങളെ നശിപ്പിക്കുകയോ ചെയ്യാൻ അല്ലാഹുവിന് ഒട്ടും പ്രയാസമില്ല. നിങ്ങളെപ്പോലുള്ളവരിൽ അങ്ങനെ പലതും ഇതിനുമുമ്പ് സംഭവിച്ചിട്ടുമുണ്ട്. നിങ്ങളിൽ അപ്രകാരമുള്ള ആപത്തുകളൊന്നും സംഭവിക്കുകയില്ലെന്ന് ഭയം കൂടാതെ നിങ്ങൾ സമാധാനപ്പെട്ടിരിക്കുകയാണോ? ആ വിചാരം വേണ്ട എന്നൊക്കെയാണ് ഈ വചനങ്ങളുടെ സാരം. ഖാറൂനും അവന്റെ ഭവനവും ഭൂമിയിൽ ആഴ്ത്തപ്പെട്ടതും, ലൂത്വ് നബി (അ)യുടെ ജനതയുടെ മേൽ ചരൽവർഷം ഉണ്ടായതും, കഅ്ബഃ പൊളിക്കുവാൻ ശ്രമിച്ച ആനപ്പട്ടാളം കല്ലുകളാൽ നശിപ്പിക്കപ്പെട്ടതും മേൽപറഞ്ഞതിന് ഉദാഹരണങ്ങളാണല്ലോ.

أَوَلَمْ يَرَوْا۟ إِلَى ٱلطَّيْرِ فَوْقَهُمْ صَٰٓفَّٰتٍ وَيَقْبِضْنَ ۚ مَا يُمْسِكُهُنَّ إِلَّا ٱلرَّحْمَٰنُ ۚ إِنَّهُۥ بِكُلِّ شَىْءٍۭ بَصِيرٌ ﴿١٩﴾

**﴾19﴿ അവരുടെ മീതെ (ചിറുകു വിരുത്തി) അണിനിരന്നുകൊണ്ടും, (ചിറക്) കൂട്ടിപ്പിടിച്ചുകൊണ്ടും പക്ഷികളെ അവർ നോക്കിക്കണ്ടിട്ടില്ലേ?!**

**പരമകാരുണികനല്ലാതെ (ആരും) അവയെ പിടിച്ചു നിറുത്തുന്നില്ല. നിശ്ചയമായും, അവൻ എല്ലാവസ്തുവെക്കുറിച്ചും, കണ്ടറിയുന്നവനാകുന്നു.**

﴾19﴿ أَوَلَمْ يَرَوْا അവർ കണ്ടില്ലേ, നോക്കുന്നില്ലേ إِلَى ٱلطَّيْرِ പക്ഷികളിലേക്ക് فَوْقَهُمْ അവരുടെ മീതെ صَٰٓفَّٰتٍ അണിനിരന്നുകൊണ്ട്, വരിയായിട്ട് وَيَقْبِضْنَ അവ കൂട്ടുകയും ചെയ്യും, (കൂട്ടിക്കൊണ്ടും) مَا يُمْسِكُهُنَّ അവയെ പിടിച്ചു നിറുത്തുന്നില്ല إِلَّا ٱلرَّحْمَٰنُ പരമകാരുണികനല്ലാതെ إِنَّهُۥ നിശ്ചയമായും അവൻ بِكُلِّ شَىْءٍۭ എല്ലാ കാര്യത്തെ (വസ്തുവെ)ക്കുറിച്ചും بَصِيرٌ കണ്ടറിയുന്നവനാണ്

ഇതെല്ലാം അല്ലാഹുവിന്റെ അപാരമായ കഴിവുകളുടെ വ്യക്തമായ ദൃഷ്ടാന്തങ്ങളാണല്ലോ.

أَمَّنْ هَٰذَا ٱلَّذِى هُوَ جُندٌ لَّكُمْ يَنصُرُكُم مِّن دُونِ ٱلرَّحْمَٰنِ ۚ إِنِ ٱلْكَٰفِرُونَ إِلَّا فِى غُرُورٍ ﴿٢٠﴾ أَمَّنْ هَٰذَا ٱلَّذِى يَرْزُقُكُمْ إِنْ أَمْسَكَ رِزْقَهُۥ ۚ بَل لَّجُّوا۟ فِى عُتُوٍّ وَنُفُورٍ ﴿٢١﴾ أَفَمَن يَمْشِى مُكِبًّا عَلَىٰ وَجْهِهِۦٓ أَهْدَىٰٓ أَمَّن يَمْشِى سَوِيًّا عَلَىٰ صِرَٰطٍ مُّسْتَقِيمٍ ﴿٢٢﴾

**﴾20﴿ അതല്ലാ, ഇങ്ങനെയുള്ള ഒരുവൻ- അതായത്, പരമകാരുണികനായുള്ളവന് പുറമെ നിങ്ങളെ സഹായിക്കുന്ന നിങ്ങളുടെ ഒരു പട്ടാളമായുള്ളവൻ- ആരാണുള്ളത്?! അവിശ്വാസികൾ വഞ്ചനയിൽ (അകപ്പെട്ടിരിക്കുക) അല്ലാതെ (മറ്റൊന്നും) അല്ല.**

**﴾22﴿ അതല്ലെങ്കിൽ, ഇങ്ങനെയുള്ള ഒരുവൻ- അതായത്, അവന്റെ [അല്ലാഹുവിന്റെ] ആഹാരം അവൻ നിറുത്തിവെച്ചാൽ നിങ്ങൾക്ക് ആഹാരം നൽകുന്നവൻ- ആരാണുള്ളത്?! (ആരുമില്ല.) എങ്കിലും, അവർ ധിക്കാരത്തിലും, വെറുപ്പിലും നിരതരായിരിക്കയാണ്.**

**﴾22﴿ അപ്പോൾ, മുഖം കുത്തിമറിഞ്ഞുകൊണ്ട് നടക്കുന്നവനാണോ കൂടുതൽ സൻമാർഗം പ്രാപിച്ചവൻ, അതല്ല, നേരെയുള്ള പാതയിലൂടെ ശരിക്ക് നടക്കുന്നവനോ?!**

﴾20﴿ أَمَّنْ അതല്ല (അതല്ലെങ്കിൽ- അഥവാ) ആരാണ് هَٰذَا ഇവൻ (ഇങ്ങനെയുള്ളവൻ) ٱلَّذِى അതായത് യാതൊരുവൻ هُوَ جُندٌ لَّكُمْ അവൻ നിങ്ങൾക്ക് പട്ടാളമാണ്, സൈന്യമാണ് يَنصُرُكُم നിങ്ങളെ സഹായിക്കുന്ന مِّن دُونِ ٱلرَّحْمَٰنِ പരമകാരു

ണികന് പുറമെ (കൂടാതെ) إِنِ ٱلْكَٰفِرُونَ അവിശ്വാസികളല്ല إِلَّا فِى غُرُورٍ വഞ്ചനയില ല്ലാതെ 《21》 أَمَّنْ هَٰذَا അതല്ല ഇവനാരാണ് ٱلَّذِى يَرْزُقُكُمْ അതായത് നിങ്ങൾക്ക് ആഹാരം (ഉപജീവനം) നൽകുന്ന إِنْ أَمْسَكَ അവൻ നിറുത്തിയാൽ, പിടിച്ചുവെ ക്കുന്നപക്ഷം رِزْقَهُۥ അവന്റെ ആഹാരം بَل لَّجُّوا۟ (എങ്കിലും) എന്നാൽ അവർ നിരത രായിരിക്കുന്നു, ശഠിച്ചുനിൽക്കുകയാണ് فِى عُتُوٍّ ധിക്കാര (അതിക്രമ)ത്തിൽ وَنُفُورٍ വെറുപ്പിലും, അറപ്പിലും 《22》 أَفَمَن يَمْشِى അപ്പോൾ (എന്നാൽ) നടക്കുന്നവനോ مُكِبًّا മറിഞ്ഞു (കമിഴ്ന്നു) വീണുകൊണ്ട് عَلَىٰ وَجْهِهِۦٓ തന്റെ മുഖത്തിൻമേൽ (മുഖം കുത്തി) أَهْدَىٰٓ കൂടുതൽ സൻമാർഗം (നേർവഴി) പ്രാപിച്ചവൻ أَمَّن يَمْشِى അതല്ല (അതോ) നടക്കുന്നവനോ سَوِيًّا ശരിക്ക്, നേരെ عَلَىٰ صِرَٰطٍ പാതയിലൂടെ مُّسْتَقِيمٍ നേർക്കുനേരെയുള്ള, ചൊവ്വായ

---

സാരം: അല്ലാഹു അല്ലാത്ത ഒന്നിനെയും ആരാധിച്ചിട്ട് യാതൊരു ഫലവുമി ല്ല. ആരിൽനിന്നും ഒരു സഹായവും അവർക്ക് പ്രതീക്ഷിക്കുവാനില്ല. അല്ലാഹു വിന്റെ ശിക്ഷയിൽനിന്ന് അവരെ സഹായിക്കുവാൻ തക്ക ഏതൊരു സേനയാണ് അവർക്കുള്ളത്! ആരുമില്ല, പക്ഷേ, അവർ വഞ്ചിതരായിരിക്കുകമാത്രമാണ്. അല്ലാഹു അവർക്ക് നൽകിക്കൊണ്ടിരിക്കുന്ന ഉപജീവനമാർഗം അവൻ നിറുത്തൽ ചെയ്തുവെന്ന് വിചാരിക്കുക. എന്നാൽ പിന്നെ അവർക്ക് ആഹാരത്തിന് വക നൽകുവാൻ വേറെ ആരുണ്ട്?! ആരുമില്ല. വാസ്തവത്തിൽ ഇതെല്ലാം അവർക്ക് ആലോചിച്ചറിയാവുന്ന സ്പഷ്ടമായ യാഥാർത്ഥ്യങ്ങളത്രെ. എന്നിട്ടും അവർ സത്യത്തെ ധിക്കരിച്ചും, വെറുത്തും കൊണ്ടുതന്നെ കഴിഞ്ഞുകൂടുകയാണ്. പിന്നെ എങ്ങനെയാണ് അവർക്ക് രക്ഷകിട്ടുക?! നേർക്കുനേരെ ചൊവ്വായ മാർഗത്തിലൂടെ ശരിക്ക് നടന്നുപോകുന്നവരും, വക്രമായ വഴിയിലൂടെ മുഖം കുത്തിമറിഞ്ഞും വീണുംകൊണ്ട് പോകുന്നവരും ഒരിക്കലും സമമാകുകയില്ലല്ലോ. ഇവരിൽ ആരാണ് ഉദ്ദിഷ്ടസ്ഥാനത്ത് എത്തിച്ചേരുക എന്ന് പറയേണ്ടതില്ല. ഇതുപോലെ യാണ് സത്യവിശ്വാസികളുടെയും, അവിശ്വാസികളുടെയും സ്ഥിതിയും.

قُلْ هُوَ ٱلَّذِىٓ أَنشَأَكُمْ وَجَعَلَ لَكُمُ ٱلسَّمْعَ وَٱلْأَبْصَٰرَ وَٱلْأَفْـِٔدَةَ ۖ قَلِيلًا مَّا تَشْكُرُونَ ﴿٢٣﴾

**《23》 (നബിയേ) പറയുക: 'നിങ്ങളെ (സൃഷ്ടിച്ച്) ഉണ്ടാക്കുകയും, നിങ്ങൾക്ക് കേൾവിയും, കാഴ്ചകളും, ഹൃദയങ്ങളും ഏർപ്പെടുത്തിത്തരുകയും ചെയ്തവനത്രെ അവൻ [അല്ലാഹു]. നന്നെക്കുറച്ചേ നിങ്ങൾ നന്ദിചെയ്യുന്നുള്ളൂ.**

قُلۡ هُوَ ٱلَّذِى ذَرَأَكُمۡ فِى ٱلۡأَرۡضِ وَإِلَيۡهِ تُحۡشَرُونَ ﴿٢٤﴾

﴾24﴿ പറയുക: 'നിങ്ങളെ ഭൂമിയിൽ പെരുപ്പിച്ചുണ്ടാക്കിയവൻ അവനത്രെ. അവനിലേക്ക്തന്നെ നിങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുകയും ചെയ്യുന്നു.'

وَيَقُولُونَ مَتَىٰ هَـٰذَا ٱلۡوَعۡدُ إِن كُنتُمۡ صَـٰدِقِينَ ﴿٢٥﴾

﴾25﴿ അവർ [അവിശ്വാസികൾ] പറയുന്നു: 'എപ്പോഴാണ് ഈ (ഒരുമിച്ചു കൂട്ടുമെന്ന) വാഗ്ദാനം? -നിങ്ങൾ സത്യവാൻമാരാണെങ്കിൽ (കേൾക്കട്ടെ)!'

قُلۡ إِنَّمَا ٱلۡعِلۡمُ عِندَ ٱللَّهِ وَإِنَّمَآ أَنَا۠ نَذِيرٌ مُّبِينٌ ﴿٢٦﴾

﴾26﴿ പറയുക: നിശ്ചയമായും (ആ) അറിവ് അല്ലാഹുവിന്റെ പക്കൽ മാത്രമാകുന്നു, ഞാൻ സ്പഷ്ടമായ ഒരു താക്കീതുകാരൻ മാത്രമാണ്.

---

﴾23﴿ قُلۡ നീ പറയുക هُوَ ٱلَّذِى അവൻ യാതൊരുവൻ أَنشَأَكُمۡ നിങ്ങളെ ഉണ്ടാക്കിയ (സൃഷ്ടിച്ച), ഉല്പത്തിയാക്കിയ وَجَعَلَ لَكُمُ നിങ്ങൾക്ക് ഏർപ്പെടുത്തിത്തരുകയും ٱلسَّمۡعَ കേൾവി وَٱلۡأَبۡصَـٰرَ കാഴ്ച (കണ്ണുകളും) وَٱلۡأَفۡـِٔدَةَ ഹൃദയങ്ങളും قَلِيلًا مَّا എത്രയോ (നന്നെ) കുറച്ച് (മാത്രം) تَشۡكُرُونَ നിങ്ങൾ നന്ദികാട്ടുന്നു (ചെയ്യുന്നു) ﴾24﴿ قُلۡ നീ പറയുക هُوَ ٱلَّذِى യാതൊരുവൻ അവനത്രെ ذَرَأَكُمۡ നിങ്ങളെ പെരുപ്പിച്ചുണ്ടാക്കിയ فِى ٱلۡأَرۡضِ ഭൂമിയിൽ وَإِلَيۡهِ അവനിലേക്ക് (തന്നെ) تُحۡشَرُونَ നിങ്ങൾ ഒരുമിച്ചു (ശേഖരിച്ചു) കൂട്ടപ്പെടുന്നു ﴾25﴿ وَيَقُولُونَ അവർ പറയുന്നു مَتَىٰ എപ്പോഴാണ് هَـٰذَا ٱلۡوَعۡدُ ഈ വാഗ്ദാനം إِن كُنتُمۡ നിങ്ങളാണെങ്കിൽ صَـٰدِقِينَ സത്യവാൻമാർ ﴾26﴿ قُلۡ നീ പറയുക إِنَّمَا ٱلۡعِلۡمُ നിശ്ചയമായും അറിവ് عِندَ ٱللَّهِ അല്ലാഹുവിങ്കൽ (മാത്രം) ആകുന്നു وَإِنَّمَآ أَنَا۠ നിശ്ചയമായും ഞാൻ نَذِيرٌ ഒരു താക്കീതുകാരൻ (മാത്രം) مُّبِينٌ സ്പഷ്ടമായ

---

എല്ലാവരെയും ഒരുമിച്ചു കൂട്ടുന്ന ആ ദിവസം എപ്പോഴാണെന്ന് അല്ലാഹുവിന് മാത്രമേ അറിയുകയുള്ളൂ. എനിക്കോ മറ്റാർക്കെങ്കിലുമോ അതറിയുകയില്ല. എന്റെ ചുമതല നിങ്ങളെ വ്യക്തമായി താക്കീത് ചെയ്യൽ മാത്രമാണ്. പക്ഷേ, ഒരിക്കൽ അത് അനുഭവപ്പെടുമെന്ന കാര്യത്തിൽ സംശയിക്കേണ്ട. അതിന്റെ സമയത്തെക്കുറിച്ചല്ല, അതിനെ തുടർന്നുണ്ടാവാനിരിക്കുന്ന ഭവിഷ്യത്തുകളെക്കുറിച്ചാണ് നിങ്ങൾ അന്വേഷിക്കേണ്ടത് എന്ന് താൽപര്യം. ആ ദിവസം ആസന്നഭാവിയിൽ വന്നെത്തുമെന്ന കാര്യം ഉറപ്പായതുകൊണ്ട് അത് സംഭവിക്കുമ്പോൾ അവരിലുണ്ടാകുന്ന പ്രതികരണങ്ങളെപ്പറ്റി ഭൂതകാലരൂപത്തിൽ അല്ലാഹു പ്രസ്താവിക്കുന്നു:

فَلَمَّا رَأَوْهُ زُلْفَةً سِيٓـَٔتْ وُجُوهُ ٱلَّذِينَ كَفَرُوا۟ وَقِيلَ هَـٰذَا ٱلَّذِى كُنتُم بِهِۦ تَدَّعُونَ ﴿٢٧﴾

**《27》 എന്നാൽ, അവർ അത് സമീപിച്ചതായി കണ്ടപ്പോൾ (ആ) അവിശ്വസിച്ചവരുടെ മുഖങ്ങൾക്ക് മ്ലാനത ബാധിച്ചു! (അവരോട്) പറയപ്പെടുകയും ചെയ്തു: നിങ്ങൾ യാതൊന്നിനെക്കുറിച്ച് വാദിച്ചുകൊണ്ടിരുന്നുവോ അതത്രെ ഇത്.**

《27》 فَلَمَّا رَأَوْهُ അങ്ങനെ അവരത് കണ്ടപ്പോൾ زُلْفَةً സമീപത്ത്, അടുത്തായി سِيٓـَٔتْ മ്ലാനമാക്കപ്പെട്ടു (വഷളായി- കറുത്ത്- ദുഃഖപ്പെട്ടു) وُجُوهُ ٱلَّذِينَ യാതൊരു കൂട്ടരുടെ മുഖങ്ങൾ كَفَرُوا۟ അവിശ്വസിച്ച وَقِيلَ പറയപ്പെടുകയും ചെയ്തു هَـٰذَا ٱلَّذِى ഇതാ യാതൊന്നും, യാതൊന്ന് ഇതത്രെ كُنتُم بِهِۦ അതിനെക്കുറിച്ച് നിങ്ങളായിരുന്നു تَدَّعُونَ വാദിക്കും, വിളിച്ചാവശ്യപ്പെടുക

ആ സന്ദർഭം അത്രവിദൂരമൊന്നുമല്ല. വന്നു കഴിഞ്ഞുവെന്നുതന്നെ പറയാം, അതവർ കാത്തിരുന്നുകൊള്ളട്ടെ എന്നാണ് ഭൂതകാലരൂപത്തിലുള്ള ഈ പ്രയോഗത്തിലടങ്ങിയ സൂചന. تدعون എന്ന വാക്കിന് 'വാദിക്കുക' എന്നും 'വിളിച്ചാവശ്യപ്പെടുക' എന്നും അർത്ഥം വരാം. അന്ത്യനാളിനെക്കുറിച്ച് തർക്കിച്ചും വാദിച്ചും കഴിയുന്നവരും, എന്താണ് അത് വന്നു കാണാത്തതെന്ന് പരിഹാസപൂർവ്വം ധൃതികൂട്ടിക്കൊണ്ടിരിക്കുന്നവരുമാണല്ലോ അവർ.

قُلْ أَرَءَيْتُمْ إِنْ أَهْلَكَنِىَ ٱللَّهُ وَمَن مَّعِىَ أَوْ رَحِمَنَا فَمَن يُجِيرُ ٱلْكَـٰفِرِينَ مِنْ عَذَابٍ أَلِيمٍ ﴿٢٨﴾

**《28》 പറയുക: 'നിങ്ങൾ കണ്ടുവോ, എന്നെയും, എന്റെ കൂടെയുള്ളവരെയും അല്ലാഹു നശിപ്പിക്കുകയോ, അല്ലെങ്കിൽ ഞങ്ങൾക്ക് അവൻ കരുണ ചെയ്യുകയോ ചെയ്താൽ,**

**എന്നാൽ ആരാണ് വേദനയേറിയ ശിക്ഷയിൽനിന്ന് അവിശ്വാസികൾക്ക് രക്ഷ നൽകുന്നത്? [ഇതൊന്ന് പറയുവിൻ]!**

قُلْ هُوَ ٱلرَّحْمَـٰنُ ءَامَنَّا بِهِۦ وَعَلَيْهِ تَوَكَّلْنَا ۖ فَسَتَعْلَمُونَ

**《29》 പറയുക: 'അവൻ പരമകാരുണികനത്രെ; അവനിൽ ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു; അവന്റെ മേൽതന്നെ ഞങ്ങൾ ഭരമേൽപിക്കുകയും ചെയ്തിരിക്കുന്നു.'**

مَنْ هُوَ فِي ضَلَٰلٍ مُّبِينٍ ﴿٢٩﴾

എന്നാൽ, (അടുത്ത്) നിങ്ങൾക്ക് അറിയാറാകും: സ്പഷ്ടമായ വഴിപി ഴവിൽ ആരാണുള്ളത് എന്ന്!

﴾28﴿ قُلْ നീ പറയുക أَرَءَيْتُمْ നിങ്ങൾ കണ്ടുവോ (പറയുവിൻ) إِنْ أَهْلَكَنِيَ എന്നെ നശിപ്പിച്ചാൽ ٱللَّهُ അല്ലാഹു وَمَن مَّعِيَ എന്റെ കൂടെയുള്ളവരെയും أَوْ رَحِمَنَا അല്ലെ ങ്കിൽ അവൻ ഞങ്ങൾക്ക് കരുണ (ദയ) ചെയ്താൽ فَمَن يُجِيرُ എന്നാൽ ആർ രക്ഷി ക്കും, കാക്കും ٱلْكَٰفِرِينَ അവിശ്വാസികളെ مِنْ عَذَابٍ ശിക്ഷയിൽനിന്ന് أَلِيمٍ വേദന യേറിയ ﴾29﴿ قُلْ هُوَ നീ പറയുക അവൻ ٱلرَّحْمَٰنُ പരമകാരുണികനാണ് ءَامَنَّا بِهِۦ ഞങ്ങൾ അവനിൽ വിശ്വസിച്ചിരിക്കുന്നു وَعَلَيْهِ അവന്റെ മേൽതന്നെ تَوَكَّلْنَا ഞങ്ങൾ ഭരമേൽപിക്കയും ചെയ്തിരിക്കുന്നു فَسَتَعْلَمُونَ എന്നാൽ നിങ്ങൾക്ക് അറിയാറാ കും, വഴിയെ അറിയും مَنْ ആർ, ഏതൊരുവനാണ് هُوَ അവൻ فِي ضَلَٰلٍ വഴിപിഴവി (ദുർമാർഗത്തി)ലാണ് مُّبِينٍ സ്പഷ്ടമായ, വ്യക്തമായ

ഖുർആനിൽ പലേടങ്ങളിലും കാണാവുന്നതുപോലെ, ഇവിടെയും ഇതിനു മുമ്പുള്ള ചില വചനങ്ങളിലും അല്ലാഹുവിന്റെ പരമകാരുണികൻ (الرحمن) എന്ന നാമം ഉപയോഗിച്ചിരിക്കുന്നത് ശ്രദ്ധേയമാകുന്നു. അവന്റെ കാരുണ്യാധിക്യത്തെ അനുസ്മരിപ്പിച്ചുകൊണ്ടിരിക്കുകയും, പാപികൾ പശ്ചാത്തപിച്ചു മടങ്ങുന്നപക്ഷം അവന്റെ കാരുണ്യത്തിൽ നിരാശക്ക് അവകാശമില്ലെന്ന് ഓർമപ്പെടുത്തുകയുമാണ് അവ ചെയ്യുന്നത്.

قُلْ أَرَءَيْتُمْ إِنْ أَصْبَحَ مَآؤُكُمْ غَوْرًا فَمَن يَأْتِيكُم بِمَآءٍ مَّعِينٍ ﴿٣٠﴾

﴾30﴿ പറയുക: 'നിങ്ങൾ കണ്ടുവോ, നിങ്ങളുടെ വെള്ളം വറ്റിയതായിത്തീർന്നാൽ, ആരാണ് നിങ്ങൾക്ക് ഒഴുകുന്ന (ഉറവ്) വെള്ളം കൊണ്ടുവന്നു തരുക? (പറയുവിൻ)!

﴾30﴿ قُلْ أَرَءَيْتُمْ പറയുക; നിങ്ങൾ കണ്ടുവോ إِنْ أَصْبَحَ ആയിത്തീർന്നാൽ مَآؤُكُمْ നിങ്ങളുടെ വെള്ളം غَوْرًا വറ്റിയത്, വരണ്ടത് فَمَن എന്നാലാരാണ് يَأْتِيكُم നിങ്ങൾക്ക് കൊണ്ടുവരുക بِمَآءٍ വെള്ളം مَّعِينٍ ഒഴുകിവരുന്ന, ഉറവ്, പൊടിഞ്ഞുവരുന്ന

അല്ലാഹുവല്ലാതെ ആരുമില്ലെന്ന് വ്യക്തം. സാധാരണ പതിവിൽ കവിഞ്ഞു കുറച്ച് ദിവസങ്ങളോളം മഴപെയ്യാൻ താമസിച്ചാലത്തെ കഥ നമുക്കെല്ലാവർക്കും അറിയാമല്ലോ. ഒരുപക്ഷേ, കിണറും കുളവും ആഴംകൂട്ടിയോ, പമ്പ് ഉപയോഗിച്ചോ ചില ദിവസങ്ങൾകൂടി കഴിച്ചുകൂട്ടാമെന്ന് വിചാരിക്കുക. എന്നാൽ,

ആകാശത്ത്നിന്ന് മഴ പെയ്യുവാൻ ദീർഘിച്ചുപോയാൽ- അല്ലെങ്കിൽ ഭൂമിയിലെ ഈർപ്പവും ഉറവും ഉണങ്ങിപ്പോയാൽ- ഇതുകൊണ്ടൊന്നും പ്രയോജനമില്ലല്ലോ. അല്ലാഹുവിന്റെ അനുഗ്രഹങ്ങൾക്ക് നന്ദി ചെയ്യുകയും, അവന്റെ ദൃഷ്ടാന്തങ്ങളെ പ്രയോജനപ്പെടുത്തുകയും ചെയ്യുന്ന ബുദ്ധിമാൻമാരുടെ കൂട്ടത്തിൽ അവൻ നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ. ആമീൻ.

ولله الحمد والمنة

سورة القلم

# 68. സൂറത്തുൽ ക്വലം

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 52 - വിഭാഗം (റുകൂഉ്) 2

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ۝١

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

نٓۚ وَٱلۡقَلَمِ وَمَا يَسۡطُرُونَ ۝١

**(1) 'നൂൻ'.പേന തന്നെയാണ, അവർ (എഴുതി) രേഖപ്പെടുത്തുന്നതും തന്നെയാണ (സത്യം)!**

مَآ أَنتَ بِنِعۡمَةِ رَبِّكَ بِمَجۡنُونٖ ۝٢

**(2) (നബിയേ) നിന്റെ റബ്ബിന്റെ അനുഗ്രഹംകൊണ്ട് നീ ഭ്രാന്തനല്ല.**

وَإِنَّ لَكَ لَأَجۡرًا غَيۡرَ مَمۡنُونٖ ۝٣

**(3) നിശ്ചയമായും, നിനക്ക് മുറിഞ്ഞുപോകാത്ത [നിരന്തരമായ] പ്രതിഫലവും ഉണ്ട്.**

وَإِنَّكَ لَعَلَىٰ خُلُقٍ عَظِيمٖ ۝٤

**(4) നിശ്ചയമായും, നീ മഹത്തായ ഒരു സ്വഭാവഗുണത്തോടുകൂടിയാണ് (ഉള്ളത്).**

فَسَتُبۡصِرُ وَيُبۡصِرُونَ ۝٥

**(5) എന്നിരിക്കെ, വഴിയെ നീ കണ്ടറിയുന്നതാണ്; അവരും കണ്ടറിയും:**

بِأَييِّكُمُ ٱلۡمَفۡتُونُ ۝٦

**(6) നിങ്ങളിൽ ആരിലാണ് കുഴപ്പം പിടിപെട്ടവൻ (ഉള്ളത്) എന്ന്!**

﴾1﴿ نٓ 'നൂൻ' وَٱلْقَلَمِ പേന തന്നെയാണ وَمَا يَسْطُرُونَ അവർ രേഖപ്പെടുത്തുന്ന (എഴുതുന്ന)തും തന്നെയാണ ﴾2﴿ مَآ أَنتَ നീ അല്ല بِنِعْمَةِ رَبِّكَ നിന്റെ റബ്ബിന്റെ അനുഗ്രഹംകൊണ്ട് بِمَجْنُونٍ ഭ്രാന്തൻ ﴾3﴿ وَإِنَّ لَكَ നിശ്ചയമായും നിനക്കുണ്ട് താനും لَأَجْرًا പ്രതിഫലം غَيْرَ مَمْنُونٍ മുറിക്കപ്പെടാത്ത, മുറിയാത്ത, ദാക്ഷിണ്യം എടുത്തുപറയപ്പെടാത്ത (ഉദാരമായ) ﴾4﴿ وَإِنَّكَ നിശ്ചയമായും നീ لَعَلَىٰ خُلُقٍ ഒരു സ്വഭാവഗുണത്തോടുകൂടിയാണ്, സ്വഭാവത്തിൽ തന്നെ عَظِيمٍ മഹത്തായ ﴾5﴿ فَسَتُبْصِرُ എന്നാൽ (അതിനാൽ) വഴിയെ നീ കണ്ടറിയും وَيُبْصِرُونَ അവരും കണ്ടറിയും ﴾6﴿ بِأَييِّكُمُ നിങ്ങളിൽ ആരിലാണ് ٱلْمَفْتُونُ കുഴപ്പം പിടിപെട്ടവൻ (ചിത്തഭ്രമമുള്ളവൻ)

---

ആരംഭത്തിൽ കാണുന്ന ن (നൂൻ) പോലെയുള്ള കേവലാക്ഷരങ്ങളെക്കുറിച്ച് ഇതിന് മുമ്പ് പല പ്രാവശ്യം നാം സംസാരിച്ചിട്ടുണ്ട്. അവയുടെ സാക്ഷാൽ ഉദ്ദേശ്യമെന്താണെന്ന് അല്ലാഹുവിനറിയാമെന്നത്രെ അതിന്റെ ചുരുക്കം.

നബി തിരുമേനിﷺയെപ്പറ്റി മുശ്‌രിക്കുകൾ പല ആരോപണങ്ങളും പുറപ്പെടുവിക്കാറുണ്ടല്ലോ. അക്കൂട്ടത്തിൽ ചിലതാണ് ഭ്രാന്തനെന്നും, ജിന്നിന്റെ ബാധ ഏറ്റവനാണെന്നും മറ്റും. ഈ ആരോപണത്തെ അല്ലാഹു ഖണ്ഡിക്കുന്നു. മാത്രമല്ല, തിരുമേനി അല്ലാഹുവിനാൽ അനുഗൃഹീതനാണെന്നും, അല്ലാഹുവിങ്കൽ ഉന്നതസ്ഥാനമുള്ള ആളാണെന്നും, വളരെ മഹത്തായ സ്വഭാവവൈശിഷ്ട്യത്തോടുകൂടിയ ആളാണെന്നും അസിന്നഗ്ധമായി പ്രസ്താവിക്കുകയും ചെയ്യുന്നു. 5 ഉം 6 ഉം വചനങ്ങളിൽ കാണുന്ന പ്രവചനം അധികം താമസിയാതെ-ഇസ്‌ലാമിന്റെ വിജയത്തോടുകൂടി- പുലരുകയും ചെയ്തിട്ടുണ്ട്. അതെ, കുഴപ്പം പിടിപെട്ടത് നബിﷺക്കല്ലെന്നും, അവർക്കുതന്നെയാണെന്നും അവർക്ക് ബോധ്യമായി.

പേനകൊണ്ടും, പേന ഉപയോഗിച്ചു എഴുതി രേഖപ്പെടുത്തുന്ന കാര്യങ്ങൾ -അല്ലെങ്കിൽ ലിഖിതങ്ങൾ -കൊണ്ടും സത്യം ചെയ്തുകൊണ്ടാണ് അല്ലാഹു മുശ്‌രിക്കുകളെ ഖണ്ഡിച്ചത്. പേനക്കും എഴുത്തിനും അല്ലാഹു കല്പിച്ചിട്ടുള്ള പ്രാധാന്യത്തെ ഇത് സൂചിപ്പിക്കുന്നു. നബി തിരുമേനിﷺക്ക് ഒന്നാമതായി അവതരിച്ച ഖുർആൻ വാക്യങ്ങളിൽതന്നെ علم بالقلم (അവൻ പേനകൊണ്ട് പഠിപ്പിച്ചു) എന്ന് പറഞ്ഞിട്ടുള്ളതും പ്രസ്താവ്യമാണ്. അല്ലാഹു ഉദ്ദേശിക്കുന്ന ഏത് വസ്തുവെ കൊണ്ടും അവന് സത്യം ചെയ്യാവുന്നതാണ്. എങ്കിലും, സത്യത്തിനായി അവൻ ഉപയോഗിച്ച വസ്തുക്കളെപ്പറ്റി പരിശോധിക്കുമ്പോൾ, അവ ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ പ്രാധാന്യമർഹിക്കുന്നതും, ചിന്തക്ക് വിഷയമാകേണ്ടതുമായിരിക്കും. 'പേന' (القلم) കൊണ്ട് ഇവിടെ ഉദ്ദേശ്യം, മനുഷ്യന്റെ കർമങ്ങൾ രേഖപ്പെടുത്തുന്ന ഉപകരണം ഏതോ അതാണ്- എന്നും, അവൻ 'എഴു

തുന്നത്' (ما يسطرون) എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം മലക്കുകൾ രേഖപ്പെടു ത്തുന്ന കർമരേഖകളാണ് എന്നും ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടു ണ്ട്. പക്ഷേ, നാം ആദ്യം സൂചിപ്പിച്ചതുപോലെ, മനുഷ്യർ എഴുതുവാൻ ഉപ യോഗിക്കുന്ന പേനകളും, അവർ എഴുതുന്ന ലിഖിതങ്ങളുമാണ് ഉദ്ദേശ്യം എന്നുള്ള അഭിപ്രായമാണ് കൂടുതൽ വ്യക്തവും യുക്തവുമായിക്കാണുന്നത്. الله اعلم

നബി തിരുമേനി ﷺ യുടെ സ്വഭാവഗുണം അങ്ങേഅറ്റം ഉൽകൃഷ്ടവും മാതൃകാപരവുമായിരുന്നുവെന്നുള്ളതിന് അല്ലാഹു നൽകിയ മഹത്തായ ഒരു സാക്ഷിപത്രമാണ് 4 -ാം വചനം. തിരുമേനിയുടെ എതിരാളികൾ പോലും അവിടുത്തെ സൽസ്വഭാവത്തെ പ്രശംസിക്കുമായിരുന്നു. 'സൽസ്വഭാവങ്ങൾ പൂർത്തിയാക്കുവാൻവേണ്ടിത്തന്നെയാണ് എന്നെ നിയോഗിച്ചിട്ടുള്ളത്' എന്ന് തിരുമേനി അരുളിച്ചെയ്തിട്ടുമുണ്ട്. തിരുമേനിയുടെ സ്വഭാവത്തെപ്പറ്റി അന്വേ ഷിച്ച ഒരാളോട് ആഇശാഃ (റ) പറഞ്ഞത് ഇപ്രകാരമായിരുന്നു: 'തിരുമേനി യുടെ സ്വഭാവം ക്വുർആനായിരുന്നു.' (അ; ന.) സൽസ്വഭാവമായി ക്വുർആ നിൽ എന്തെല്ലാം പ്രസ്താവിച്ചിട്ടുണ്ടോ അതെല്ലാം തിരുമേനിയിൽ സമ്മേളി ച്ചിരുന്നു- അഥവാ ക്വുർആൻ വിഭാവനം ചെയ്യുന്ന സൽസ്വഭാവങ്ങളുടെ പ്രാവർത്തികമാതൃകയായിരുന്നു തിരുമേനിയുടെ ജീവിതം- എന്ന് താൽപ ര്യം. ഹദീഥ്ഗ്രന്ഥങ്ങളും, ചരിത്രഗ്രന്ഥങ്ങളും പരിശോധിച്ചാൽ ഇതിന് ധാരാ ളക്കണക്കിൽ ഉദാഹരണങ്ങൾ കാണാവുന്നതാണ്. അവ ഏറെക്കുറെ പരക്കെ അറിയപ്പെട്ടതുമാണ്. പക്ഷേ, കാലക്രമേണ മുസ്‌ലിം സമുദായം തിരുമേനി യുടെ സ്വഭാവഗുണങ്ങളെ മാതൃകയാക്കുന്നതിൽനിന്ന് അകന്നകന്ന് പോയി രിക്കയാണ്. അതിന്റെ തിക്തഫലം സമുദായം ആകമാനം അനുഭവിച്ചുകൊ ണ്ടിരിക്കുകയും ചെയ്യുന്നു. അല്ലാഹുവിൽ ശരണം!

ആഇശഃ (റ) പ്രസ്താവിച്ചതായി അഹ്മദ് (റ) ഉദ്ധരിച്ച ഒരു ഹദീ ഥിന്റെ സാരം ഇപ്രകാരമാകുന്നു: 'അല്ലാഹുവിന്റെ മാർഗത്തിൽ സമരം നട ത്തുന്ന അവസരത്തിലല്ലാതെ ഒരു ഭൃത്യനെയാകട്ടെ, സ്ത്രീയെയാകട്ടെ, മറ്റാ രെയെങ്കിലുമാകട്ടെ തിരുമേനി അടിക്കുകയുണ്ടായിട്ടില്ല. രണ്ട് കാര്യങ്ങൾക്കി ടയിൽ തിരുമേനിയോട് അഭിപ്രായം അന്വേഷിച്ചാൽ രണ്ടിൽ വെച്ച് കൂടുതൽ സൗകര്യപ്രദമായത് ഏതോ അതല്ലാതെ അവിടുന്ന് തിരഞ്ഞെടുക്കുകയില്ല- അത് കുറ്റകരമായാലൊഴികെ. കുറ്റകരമാണെങ്കിലോ, മറ്റെല്ലാവരെക്കാളും അധികം അതിൽനിന്ന് അകന്ന് നിൽക്കുന്നവനുമായിരിക്കും തിരുമേനി. അല്ലാഹു ബഹുമാനിച്ച വല്ല കാര്യവും അപമാനിക്കപ്പെടുന്നപക്ഷം അവിടെ, അല്ലാഹുവിനുവേണ്ടി പ്രതികാരം നടത്തുമെന്നല്ലാതെ, സ്വന്തം കാര്യത്തിനു വേണ്ടി ആരോടും അവിടുന്ന് പ്രതികാരം ചെയ്യുകയില്ല.'

إِنَّ رَبَّكَ هُوَ أَعْلَمُ بِمَن ضَلَّ عَن سَبِيلِهِۦ وَهُوَ أَعْلَمُ بِٱلْمُهْتَدِينَ ﴿٧﴾

﴿7﴾ നിശ്ചയമായും, നിന്റെ റബ്ബ് അവന്റെ മാർഗം വിട്ടു പിഴച്ചു പോയവരെപ്പറ്റി നല്ലവണ്ണം അറിയുന്നവനാകുന്നു; സൻമാർഗം പ്രാപിച്ചവരെപ്പറ്റിയും അവൻ നല്ലവണ്ണം അറിയുന്നവനാണ്.

فَلَا تُطِعِ ٱلْمُكَذِّبِينَ ﴿٨﴾

﴿8﴾ ആകയാൽ, വ്യാജമാക്കുന്നവരെ നീ അനുസരിക്കരുത്

وَدُّوا۟ لَوْ تُدْهِنُ فَيُدْهِنُونَ ﴿٩﴾

﴿9﴾ നീ മയപ്പെടുത്തിയിരുന്നെങ്കിൽ (നന്നായിരുന്നു) എന്ന് അവർ ആഗ്രഹിക്കുകയാണ്; എന്നാൽ അവരും മയപ്പെടുത്തുമായിരുന്നു.

---

﴿7﴾ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് هُوَ أَعْلَمُ അവൻ ഏറ്റവും (നല്ലവണ്ണം) അറിയുന്നവനാണ് بِمَن ضَلَّ പിഴച്ച (തെറ്റിയ)വരെപ്പറ്റി عَن سَبِيلِهِ അവന്റെ മാർഗത്തിൽ നിന്ന്, മാർഗം വിട്ട് وَهُوَ أَعْلَمُ അവൻ നല്ലവണ്ണം അറിയുന്നവനുമാണ് بِٱلْمُهْتَدِين നേർമാർഗം പ്രാപിച്ചവരെപ്പറ്റി ﴿8﴾ فَلَا تُطِعِ ആകയാൽ നീ അനുസരിക്കരുത് ٱلْمُكَذِّبِينَ വ്യാജമാക്കുന്നവരെ ﴿9﴾ وَدُّوا അവർ ആഗ്രഹിക്കുകയാണ്, താൽപര്യപ്പെടുകയാണ് لَوْ تُدْهِنُ നീ മയപ്പെടുത്തി (വിട്ടുവീഴ്ച ചെയ്തു- മിനുക്കുനയം സ്വീകരിച്ചു) എങ്കിൽ എന്ന് فَيُدْهِنُونَ എന്നാൽ അവർ മയപ്പെടുത്തുന്നതാണ്

---

മുശ്‌രിക്കുകളുടെ ആരാധ്യവസ്തുക്കളെപ്പറ്റി ആക്ഷേപിക്കാതിരിക്കുക, അവരുടെ ദുരാചാരങ്ങളെ കുറ്റപ്പെടുത്താതിരിക്കുക എന്നിങ്ങനെ ഒരു അനുരഞ്ജന നയം സ്വീകരിച്ചുകൊണ്ട് നബി തിരുമേനിﷺ അവിടുത്തെ പ്രബോധനരീതി അൽപം മയപ്പെടുത്തുന്നപക്ഷം, അവർ തങ്ങളുടെ എതിർപ്പിൽ വിട്ടുവീഴ്ചചെയ്യുകയും, തിരുമേനിയെയും അനുയായികളെയും അവരുടെ പാട്ടിന് വിട്ടേക്കുകയും ചെയ്യാം എന്ന് അവർ ആഗ്രഹം പ്രകടിപ്പിച്ചിരുന്നു. പക്ഷേ, സത്യസിദ്ധാന്തങ്ങളുടെ കാര്യത്തിൽ വിട്ടുവീഴ്ചക്ക് പഴുതില്ലല്ലോ. അതുകൊണ്ട് ആ ആഗ്രഹം വകവെച്ചുകൊടുക്കരുതെന്ന് അല്ലാഹു നബിﷺയെ ഉണർത്തുകയാണ്. മതപ്രബോധനത്തെ വ്യാജമാക്കുന്നവരെ അനുസരിക്കരുതെന്നും, സത്യത്തിൽ വിട്ടുവീഴ്ചചെയ്ത് അതിനെ കളങ്കപ്പെടുത്തിക്കാണുവാൻ ആഗ്രഹിക്കുന്നവരാണ് അവരെന്നും പ്രസ്താവിച്ചശേഷം, തുടർന്നുള്ള വചനങ്ങളിൽ അങ്ങനെയുള്ളവരുടെ ചില നീച സ്വഭാവങ്ങളെ അല്ലാഹു തുറന്നുകാട്ടുന്നു. അത്തരം സ്വഭാവങ്ങളുള്ളവരുടെ ഇംഗിതങ്ങൾക്ക് ഒരിക്കലും വഴങ്ങരുതെന്ന് വീണ്ടും നബി ﷺയെ ഉണർത്തുകയും ചെയ്യുന്നു:-

وَلَا تُطِعْ كُلَّ حَلَّافٍ مَّهِينٍ ﴿١٠﴾

﴾10﴿ അധികമായി സത്യം ചെയ്യുന്നവനും, നിന്ദ്യനുമായ ഒരാളെയും നീ അനുസരിക്കരുത്.

هَمَّازٍ مَّشَّآءٍ بِنَمِيمٍ ﴿١١﴾

﴾11﴿ കുത്തുവാക്ക് പറയുന്നവനും, ഏഷണിയുമായി നടക്കുന്നവനും,-

مَّنَّاعٍ لِّلْخَيْرِ مُعْتَدٍ أَثِيمٍ ﴿١٢﴾

﴾12﴿ നല്ല കാര്യത്തിന് തടസ്സക്കാരനും, അതിക്രമിയും, മഹാപാപിയും,-

عُتُلٍّ بَعْدَ ذَٰلِكَ زَنِيمٍ ﴿١٣﴾

﴾13﴿ അതിനുപുറമെ, ക്രൂരനും, ദുഷ്കീർത്തി നേടിയവനും (അഥവാ ശരിയായ പിതാവില്ലാത്തവനും),-

أَن كَانَ ذَا مَالٍ وَبَنِينَ ﴿١٤﴾

﴾14﴿ (അതെ) അവൻ സ്വത്തും മക്കളുമുള്ളവനായതിനാൽ!

إِذَا تُتْلَىٰ عَلَيْهِ ءَايَٰتُنَا قَالَ أَسَٰطِيرُ ٱلْأَوَّلِينَ ﴿١٥﴾

﴾15﴿ അവന് നമ്മുടെ 'ആയത്തു'കൾ [വേദലക്ഷ്യങ്ങൾ] ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ അവൻ പറയും: 'പൂർവ്വികൻമാരുടെ പുരാണകഥകളാണ് (അവ)' എന്ന്.

سَنَسِمُهُۥ عَلَى ٱلْخُرْطُومِ ﴿١٦﴾

﴾16﴿ വഴിയെ അവന് നാം (ആ) തുമ്പിക്കൈക്ക് (അഥവാ നീണ്ട മൂക്കിന്) അടയാളം വെച്ചേക്കും!

---

﴾10﴿ وَلَا تُطِعْ നീ അനുസരിക്കയും ചെയ്യരുത് كُلَّ حَلَّافٍ അധികമായി സത്യം ചെയ്യുന്ന എല്ലാവരെയും (ഒരാളെയും) مَّهِينٍ നിന്ദ്യനായ, നിസ്സാരനായ ﴾11﴿ هَمَّازٍ കുത്തുവാക്ക് പറയുന്നവൻ, കുറ്റവും കുറവും പറഞ്ഞുകൊണ്ടിരിക്കുന്നവൻ مَّشَّآءٍ നടക്കുന്നവൻ بِنَمِيمٍ ഏഷണിയുമായി ﴾12﴿ مَّنَّاعٍ തടസ്സമുണ്ടാക്കുന്ന (മുടക്കം ചെയ്യുന്ന)വൻ لِّلْخَيْرِ നൻമയെ, നല്ല കാര്യത്തിന് مُعْتَدٍ അതിക്രമി, അതിരുകടന്നവൻ أَثِيمٍ മഹാപാപി ﴾13﴿ عُتُلٍّ ക്രൂരൻ, ദുഷ്ടൻ بَعْدَ ذَٰلِكَ

അതിനുശേഷം (പുറമെ) زَنِيمٍ കുപ്രസിദ്ധി നേടിയവൻ (വ്യഭിചാരപുത്രൻ- ജാര സന്താനം- അന്യകുടുംബത്തോട് ഒട്ടിച്ചേർന്നവൻ) ﴾14﴿ أَن كَانَ അവൻ ആയതി നാൽ ذَا مَالٍ ധനമുള്ളവൻ وَبَنِينَ മക്കളും, പുത്രൻമാരും ﴾15﴿ إِذَا تُتْلَىٰ ഓതിക്കൊ ടുക്കപ്പെടുന്നതായാൽ عَلَيْهِ അവന് ءَايَٰتُنَا നമ്മുടെ ആയത്ത് (ലക്ഷ്യം- ദൃഷ്ടാ ന്തം)കൾ قَالَ അവൻ പറയും أَسَٰطِيرُ പുരാണങ്ങൾ, പഴങ്കഥകൾ ٱلْأَوَّلِينَ പൂർവ്വി കൻമാരുടെ ﴾16﴿ سَنَسِمُهُۥ (വഴിയെ- അടുത്തു) നാമവന് അടയാളം വെക്കും عَلَى ٱلْخُرْطُومِ തുമ്പിക്കൈക്ക് (മൂക്കിന്)

---

أن كان ذا مال وبنين (അവൻ സ്വത്തും മക്കളുമുള്ളവനായതിനാൽ) എന്ന വാക്യം ഏതിന് കാരണമായിട്ടാണ് നിലകൊള്ളുന്നതെന്ന് പരിശോധിക്കുമ്പോൾ, അത് രണ്ട് മൂന്ന് പ്രകാരത്തിലാകുവാൻ സാദ്ധ്യത കാണാം.

(1) പത്താം വചനത്തിലെ لا تطع (നീ അനുസരിക്കരുത്) എന്ന നിരോധ ക്രിയയുമായി ബന്ധപ്പെട്ടതാവാം. മേൽപ്രസ്താവിച്ച ദുർഗുണങ്ങളുള്ളവർ സ്വത്തും മക്കളും അധികമുള്ളവരാണെന്നുവെച്ച് അവരെ അനുസരിച്ചു പോക രുത് എന്നായിരിക്കും അപ്പോൾ ഉദ്ദേശ്യം. ഇതാണ് കൂടുതൽ വ്യക്തമായി തോന്നു ന്നത്.

(2) മേൽകണ്ട ദുർഗുണങ്ങൾ അവരിൽ ഉണ്ടായിത്തീരുവാനുള്ള കാര ണമാവാം. അതായത്, ഇത്രയും നികൃഷ്ടമായ സ്വഭാവങ്ങൾ അവരിൽ ഉണ്ടാകു വാൻ കാരണം, അവർക്ക് കുറേ സ്വത്തും, മക്കളും ഉണ്ടെന്നുള്ളതാണ്.

(3) 15 -ാം വചനത്തിലെ قال (അവൻ പറയും) എന്ന ക്രിയയുമായി ബന്ധപ്പെട്ടതുമാവാം. ചിലർ അങ്ങിനെയും അഭിപ്രായപ്പെട്ടിട്ടുണ്ട്. അവർക്ക് വേദ വാക്യങ്ങൾ ഓതിക്കേൾപ്പിക്കുമ്പോൾ അത് പഴഞ്ചൻ വർത്തമാനമാണെന്ന് പറഞ്ഞു പരിഹസിച്ചു തള്ളുവാൻ കാരണം അവർക്ക് ധനവും മക്കളും ഉണ്ടെ ന്നുള്ളതാണ് എന്നായിരിക്കും അപ്പോൾ സാരം.

അല്ലാഹുവിന്റെ ആയത്തുകളെ വ്യാജവും പഴഞ്ചനുമാക്കിത്തള്ളുന്ന ദുഷ്ടൻമാരുടെ എട്ടൊമ്പത് സ്വഭാവങ്ങളാണ് ഈ വചനങ്ങളിൽ അല്ലാഹു എടു ത്തുകാട്ടിയിരിക്കുന്നത്. അവയിൽ ഏതെങ്കിലും ഒന്നുമാത്രം ഒരാളിൽ ഉണ്ടായാൽ തന്നെ അതവനെ അങ്ങേഅറ്റം ദുഷിപ്പിക്കുവാൻ പോരുന്നതാണെന്ന് കാണാം. എന്നിരിക്കെ, എല്ലാംകൂടി ഒരാളിൽ സമ്മേളിക്കുന്നപക്ഷം, അവൻ പ്രത്യക്ഷത്തിൽ മനുഷ്യരൂപിയാണെങ്കിലും യഥാർത്ഥത്തിൽ പൈശാചിക സ്വഭാവിയായിരിക്കും. നന്നായിത്തീരുമെന്നുള്ള പ്രതീക്ഷക്ക് പിന്നെ അവകാശമില്ല. മാത്രമല്ല, അവനു മായി സഹവാസബന്ധം പുലർത്തുന്നവരെ അവൻ വഴിപിഴപ്പിക്കുകയും ചെയ്യും. സ്ഥാനത്തും, അസ്ഥാനത്തും സത്യം ചെയ്യുന്ന പതിവ് കളവുപറയുന്നവരുടെ

ലക്ഷണമാകുന്നു. നേരായ കാര്യത്തിൽപോലും അത്യാവശ്യഘട്ടത്തിലല്ലാതെ സത്യം ചെയ്യുന്നത് നന്നല്ല. അധികമായി സത്യം ചെയ്യാൻ മുതിരുന്നവരുടെ ഉദ്ദേശ്യം തങ്ങൾ പറയുന്ന കാര്യം ശ്രോതാവിനെക്കൊണ്ട് വിശ്വസിപ്പിക്കലായിരിക്കുമല്ലോ. തങ്ങളെപ്പറ്റി മറ്റുള്ളവർക്ക് വിശ്വാസമില്ലെന്ന് അവർക്ക് തന്നെ തോന്നിയിട്ടുണ്ടെന്നാണ് ഇതിന്റെ അർത്ഥം. തുടർന്നുപറഞ്ഞിട്ടുള്ള ദുർഗുണങ്ങളെക്കുറിച്ച് ഒരു വിശദീകരണത്തിന്റെ ആവശ്യം കാണുന്നില്ല.

'അതിന്നുപുറമെ കുപ്രസിദ്ധിനേടിയവനും (بعد ذلك زنيم)' എന്നുള്ള അവസാനത്തെ വിശേഷണം മേൽപറഞ്ഞ എല്ലാ ദുർഗുണങ്ങൾക്കും മകുടം ചാർത്തുന്ന ഒന്നത്രെ. ഇബ്നുകഥീർ (റ) പ്രസ്താവിക്കുന്നതുപോലെ زنيم ('സനീം) എന്ന വാക്കിന്റെ അർത്ഥം നീചത്വത്തിൽ കുപ്രസിദ്ധി നേടിയവൻ എന്നാണെങ്കിലും വ്യഭിചാരത്തിൽ ജനിച്ചത് നിമിത്തം സ്വന്തം തറവാടില്ലാതെ ഏതെങ്കിലും ഒരു തറവാട്ടിലെ വ്യക്തിയുമായി പിതൃപുത്രബന്ധം സ്ഥാപിക്കപ്പെട്ടവൻ- അഥവാ ജാരസന്താനം- എന്ന ഉദ്ദേശ്യത്തിലാണ് ആ പദം അധികം ഉപയോഗിക്കപ്പെടാറുള്ളത്. ജാരസന്താനമായി ജനിച്ചത് അവന്റെ കുറ്റമല്ലെങ്കിലും, ചീത്തയായ ബീജത്തിൽനിന്ന് ജനിച്ചവരിൽനിന്ന് മേൽ പ്രസ്താവിച്ചതുപോലുള്ള ദുഷിച്ച സമ്പ്രദായങ്ങൾ പ്രകടമാകുന്നത് സ്വാഭാവികമായിരിക്കും. ഒരു പക്ഷേ , പ്രകടമായില്ലെങ്കിലും അവനുള്ള കാലത്തോളം നീങ്ങിപ്പോകാത്ത ഒരു ദുഷ്കീർത്തിയാണല്ലോ അത്. ചില വ്യാഖ്യാതാക്കൾ പറയുന്നതുപോലെ, ഇത് വലീദുബ്നു മുഗീറഃയെയോ മറ്റേതെങ്കിലും വ്യക്തിയെയോ പ്രത്യേകം ഉദ്ദേശിച്ചുകൊണ്ടുള്ള ഒരു പ്രസ്താവനയായിരുന്നാലും അല്ലെങ്കിലും ശരി, ഇത്തരക്കാരെ വിശ്വസിക്കുവാനും അനുസരിക്കുവാനും പാടില്ലെന്നത്രെ അല്ലാഹു ഈ വചനങ്ങളിൽ ഉപദേശിക്കുന്നത്.

അല്ലാഹുവിന്റെ വചനങ്ങളും സന്ദേശങ്ങളും ഓതിക്കേൾപ്പിക്കുമ്പോൾ അവ പഴഞ്ചനാണെന്നും കെട്ടുകഥകളാണെന്നും പറഞ്ഞു ധിക്കരിക്കുവാനും, പരിഹസിക്കുവാനും ധാർഷ്ട്യം കാണിക്കുന്ന ഇത്തരക്കാരെ അടുത്തഭാവിയിൽ അല്ലാഹു കഠിനമായി ശിക്ഷിക്കുകയും, എല്ലാവർക്കും പരസ്യമായി കാണത്തക്കവിധം സ്ഥിരമായ ഒരു അടയാളം അവരുടെ മുഖത്ത്- മൂക്കത്ത്- അടയാളപ്പെടുത്തി അപമാനിക്കുകയും ചെയ്യുമെന്ന് അവസാനമായി (16 -ാം വചനത്തിൽ) താക്കീത് ചെയ്യുന്നു. 'ആ നീണ്ടമൂക്ക്' എന്ന അർത്ഥത്തിൽ പരിഹാസപൂർവ്വം പ്രയോഗിച്ചതത്രെ 'തുമ്പിക്കൈ (الخرطوم)' എന്ന വാക്ക്.

إِنَّا بَلَوْنَـٰهُمْ كَمَا بَلَوْنَآ أَصْحَـٰبَ ٱلْجَنَّةِ

**《17》 നാം, (ആ) തോട്ടക്കാരെ പരീക്ഷണം നടത്തിയതുപോലെ, ഇവരെ (യും) നാം പരീക്ഷണം ചെയ്തിരിക്കയാണ്:**

إِذۡ أَقۡسَمُواْ لَيَصۡرِمُنَّهَا مُصۡبِحِينَ ﴿١٧﴾

**അതായത്, പ്രഭാതവേളയിലായിരിക്കെ തങ്ങൾ നിശ്ചയമായും അത് [തോട്ടത്തിലെ ഫലങ്ങൾ] മുറിച്ചെടുക്കുന്നതാണെന്ന് അവർ സത്യം ചെയ്തു പറഞ്ഞ സന്ദർഭം.**

وَلَا يَسۡتَثۡنُونَ ﴿١٨﴾

**﴾18﴿ അവർ ഒഴിവാക്കിപ്പറഞ്ഞിരുന്നതുമില്ല.**

---

﴾17﴿ إِنَّا بَلَوۡنَـٰهُمۡ നിശ്ചയമായും നാം അവരെ പരീക്ഷണം ചെയ്തിരിക്കയാണ് كَمَا بَلَوۡنَآ നാം പരീക്ഷണം ചെയ്തതുപോലെ أَصۡحَـٰبَ ٱلۡجَنَّةِ തോട്ടക്കാരെ إِذۡ أَقۡسَمُواْ അവർ സത്യം ചെയ്ത സന്ദർഭം لَيَصۡرِمُنَّهَا നിശ്ചയമായും അവർ അത് മുറിച്ചെടുക്കും (ഫലം പറിക്കും) എന്ന് مُصۡبِحِينَ അവർ പ്രഭാതവേളയിലായിരിക്കെ ﴾18﴿ وَلَا يَسۡتَثۡنُونَ അവർ ഒഴിവാക്കി പറഞ്ഞതുമില്ല.

---

ഈ വചനങ്ങളിൽ ഉദാഹരിച്ചു പറഞ്ഞ തോട്ടക്കാർ ഏതാണെന്ന് തിട്ടപ്പെടുത്തിപ്പറയുവാൻ നമുക്ക് സാദ്ധ്യമല്ല. യമനിലുള്ള ഒരു തോട്ടക്കാരെപ്പറ്റിയാണെന്നും, അറബികൾക്ക് അവരെക്കുറിച്ച് കേട്ടറിവുണ്ടായിരുന്നുവെന്നും ചില വ്യാഖ്യാതാക്കൾ പ്രസ്താവിച്ചു കാണുന്നു. സംഭവത്തിന്റെ സാമാന്യരൂപം ഇപ്രകാരമാകുന്നു: സദ്‌വൃത്തനും, ഉദാരശീലനുമായിരുന്ന ഒരാളുടെതായിരുന്നു തോട്ടം, തോട്ടത്തിലെ ഫലങ്ങൾ പറിച്ചെടുക്കുമ്പോൾ അതിൽനിന്ന് ഒരംശം അദ്ദേഹം സാധുക്കൾക്ക് ദാനം കൊടുക്കുക പതിവായിരുന്നു. ഫലം പറിച്ചെടുക്കുന്ന അവസരത്തിൽ അതിനുവേണ്ടി പാവങ്ങളും ദരിദ്രൻമാരും ഒരുമിച്ചുകൂടുമായിരുന്നു. പിതാവിന്റെ മരണശേഷം അദ്ദേഹത്തിന്റെ മക്കൾ രംഗത്തുവന്നു. പിതാവിന്റെ നില തുടരുവാൻ അവർ ഇഷ്ടപ്പെട്ടില്ല. രാത്രി വെളുപ്പാൻ കാലത്ത് ആരും അറിയാത്ത ഫലം പറിച്ചെടുക്കുവാൻ അവർ ഗൂഢമായി തമ്മിൽ പറഞ്ഞുറച്ചു. അങ്ങനെ അവർ തോട്ടത്തിൽ ചെന്നുനോക്കുമ്പോൾ തോട്ടം അതാ ഒരത്യാഹിതം ബാധിച്ചു നിശ്ശേഷം നശിച്ചുപോയിരിക്കുന്നു; അവർ തീരാദുഃഖത്തിലും സങ്കടത്തിലുമായിത്തീർന്നു. ഇതാണ് ചുരുക്കം. സംഭവത്തിന്റെ രൂപവും, അതിലടങ്ങിയ പാഠവും ക്വുർആന്റെ വാക്യങ്ങളിൽനിന്ന്തന്നെ സ്പഷ്ടമാണ്. എന്നിരിക്കെ, തോട്ടം എവിടെയായിരുന്നുവെന്നും മറ്റും അറിയുന്നതിൽ പ്രത്യേക പ്രയോജനമൊന്നും ഇല്ല.

ولا يستثنون (അവർ ഒഴിവാക്കിപ്പറഞ്ഞിരുന്നതുമില്ല) എന്ന വാക്യം രണ്ടു പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെടാറുണ്ട്.

(1) അതികാലത്ത് ആരും അറിയാതെ ഫലം പറിച്ചെടുക്കണമെന്ന് അവർ തമ്മിൽ പറഞ്ഞുറച്ചപ്പോൾ 'അല്ലാഹു ഉദ്ദേശിച്ചെങ്കിൽ (إن شاء الله)' എന്നോ മറ്റോ

അവർ പറയുകയുണ്ടായില്ല. തങ്ങളുടെ ഉദ്ദേശ്യം നടപ്പിൽ വരുത്തുവാൻ തങ്ങൾക്ക് തന്നെ കഴിയുമെന്ന് അവർ ധരിച്ചുകളഞ്ഞു. അഥവാ അല്ലാഹുവിനെക്കുറിച്ചുള്ള ബോധം അവർക്ക് ഉണ്ടായില്ല എന്ന് സാരം. വ്യാഖ്യാതാക്കളിൽ അധികപക്ഷവും ഈ വ്യാഖ്യാനമാണ് സ്വീകരിച്ചിരിക്കുന്നത്.

(2) സാധുജനങ്ങൾക്ക് അൽപഭാഗമെങ്കിലും ഒഴിവാക്കിക്കൊടുത്ത് ബാക്കി തങ്ങൾക്ക് എടുക്കാമെന്ന് നിശ്ചയിക്കാതെ മുഴുവൻ ഫലങ്ങളും തങ്ങൾതന്നെ എടുക്കുമെന്നായിരുന്നു അവരുടെ തീരുമാനം.

فَطَافَ عَلَيۡهَا طَآئِفٞ مِّن رَّبِّكَ وَهُمۡ نَآئِمُونَ ﴿١٩﴾

**《19》 എന്നിട്ട്, അവർ ഉറങ്ങുന്നവരായിക്കൊണ്ടിരിക്കെ, നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള ഒരു (ശിക്ഷാ) ബാധ അതിന്റെ [തോട്ടത്തിന്റെ] മേൽ ബാധിച്ചു.**

فَأَصۡبَحَتۡ كَٱلصَّرِيمِ ﴿٢٠﴾

**《20》 അങ്ങനെ, പ്രഭാതവേളയിൽ അത് മുറിച്ചെടുക്കപ്പെട്ടതുപോലെ ആയിത്തീർന്നു.**

---

《19》 فَطَافَ എന്നിട്ട് ചുറ്റി, വലയം ചെയ്തു, സഞ്ചരിച്ചു (ബാധിച്ചു) عَلَيۡهَا അതിൻമേൽ, അതിന് طَآئِف ഒരു ബാധ (ശിക്ഷാവലയം) مِّن رَّبِّكَ നിന്റെ റബ്ബിങ്കൽ നിന്ന് وَهُمۡ അവർ ആയിരിക്കെ نَآئِمُونَ ഉറങ്ങുന്നവർ 《20》 فَأَصۡبَحَتۡ അങ്ങനെ അത് പ്രഭാതത്തിലായി كَٱلصَّرِيمِ മുറിച്ചെടുക്കപ്പെട്ടതുപോലെ, ഇരുളിയ രാത്രിപോലെ

---

രാത്രി അവരെല്ലാം ഉറങ്ങിക്കൊണ്ടിരിക്കുമ്പോൾ അല്ലാഹുവിങ്കൽനിന്നുള്ള ഒരു വമ്പിച്ച ആപത്ത് തോട്ടത്തിന് ബാധിച്ചു. അത് വമ്പിച്ച ചുഴലിക്കാറ്റായിരുന്നുവെന്നും, ഇടിത്തീയോ മറ്റോ ആയിരുന്നുവെന്നും പറയപ്പെടുന്നു. അല്ലാഹുവിനറിയാം. ഏതായിരുന്നാലും തോട്ടം മുഴുക്കെ നശിച്ചുപോയി. كالصريم എന്ന വാക്കിന് 'മുറിച്ചെടുക്കപ്പെട്ടതുപോലെ' എന്നും, ഇരുട്ടിയ രാത്രിപോലെ എന്നും അർത്ഥം പറയപ്പെട്ടിരിക്കുന്നു. ഫലങ്ങളെല്ലാം നശിച്ചുപോയി എന്ന് ഒന്നാമത്തേതിനും, തോട്ടം കത്തിക്കരിഞ്ഞ് കരിവർണമായി എന്ന് രണ്ടാമത്തേതിനും സാരമായിരിക്കുന്നതാണ്.

فَتَنَادَوْا۟ مُصْبِحِينَ ﴿٢١﴾

《21》 എന്നാൽ, പ്രഭാതവേളയിൽ അവർ അന്യോന്യം വിളിച്ചു പറഞ്ഞു:-

أَنِ ٱغْدُوا۟ عَلَىٰ حَرْثِكُمْ إِن كُنتُمْ صَٰرِمِينَ ﴿٢٢﴾

《22》'നിങ്ങൾ (ഫലങ്ങൾ) മുറിച്ചെടുക്കു (വാൻ ഉദ്ദേശിക്കു)ന്നവരാണെങ്കിൽ, നിങ്ങളുടെ കൃഷിസ്ഥലത്ത് നിങ്ങൾ കാലത്ത് വരുവിൻ' എന്ന്

فَٱنطَلَقُوا۟ وَهُمْ يَتَخَٰفَتُونَ ﴿٢٣﴾

《23》അങ്ങനെ, അവർ പതുക്കെപ്പറഞ്ഞും കൊണ്ടുപോയി:-

أَن لَّا يَدْخُلَنَّهَا ٱلْيَوْمَ عَلَيْكُم مِّسْكِينٌ ﴿٢٤﴾

《24》 'നിശ്ചയമായും അതിൽ [തോട്ടത്തിൽ] ഒരു സാധുവും ഇന്ന് നിങ്ങളുടെ അടുക്കൽ പ്രവേശിക്കരുത്' എന്ന്.

وَغَدَوْا۟ عَلَىٰ حَرْدٍ قَٰدِرِينَ ﴿٢٥﴾

《25》 (സാധുക്കളെ) മുടക്കം ചെയ്യാൻ കഴിയുന്നവരായും കൊണ്ട് അവർ കാലത്ത് വരുകയും ചെയ്തു.

فَلَمَّا رَأَوْهَا قَالُوٓا۟ إِنَّا لَضَآلُّونَ ﴿٢٦﴾

《26》 അങ്ങനെ, അത് [തോട്ടം] കണ്ടപ്പോൾ അവർ പറഞ്ഞു: 'നിശ്ചയമായും നാം, പിഴച്ചവരാകുന്നു!-

بَلْ نَحْنُ مَحْرُومُونَ ﴿٢٧﴾

《27》 '(അത്രയുമല്ല) പക്ഷേ, നാം വിലക്കപ്പെട്ടവരാണ് [സർവ്വം നഷ്ടപ്പെട്ടവരാണ്]!'

---

《21》 فَتَنَادَوْا۟ എന്നാൽ (എന്നിട്ട്) അവർ അന്യോന്യം വിളിച്ചു (പറഞ്ഞു) مُصْبِحِينَ പ്രഭാതവേളയിലായും കൊണ്ട് 《22》 أَنِ ٱغْدُوا۟ നിങ്ങൾ കാലത്ത് വരുവിൻ എന്ന് عَلَىٰ حَرْثِكُمْ നിങ്ങളുടെ വിളക്കൽ (കൃഷിസ്ഥലത്ത്) إِن كُنتُمْ നിങ്ങളാണെങ്കിൽ صَٰرِمِينَ മുറിച്ചെടുക്കുന്നവർ 《23》 فَٱنطَلَقُوا۟ അങ്ങനെ അവർ പോയി وَهُمْ അവർ يَتَخَٰفَتُونَ ഒളിച്ചു (പതുക്കെ) പറഞ്ഞുകൊണ്ട് 《24》 أَن لَّا يَدْخُلَنَّهَا നിശ്ചയമായും അതിൽ കടക്കരുതെന്ന് ٱلْيَوْمَ ഇന്ന് عَلَيْكُم നിങ്ങളിൽ, നിങ്ങളുടെ അടുക്കൽ مِّسْكِينٌ ഒരു സാധുവും, പാവപ്പെട്ടവൻ 《25》 وَغَدَوْا۟ അവർ (കാലത്ത്) പോകു

കയും ചെയ്തു عَلَىٰ حَرۡدٍ മുടക്കം ചെയ്യാൻ, ഉത്സാഹത്തോടെ, കോപത്തോടെ, ഊക്കോടെ قَـٰدِرِينَ കഴിവുള്ളവരായിക്കൊണ്ട് ﴾26﴿ فَلَمَّا رَأَوۡهَا എന്നിട്ട് അവരത് കണ്ടപ്പോൾ قَالُوٓاْ അവർ പറഞ്ഞു إِنَّا لَضَآلُّونَ നിശ്ചയമായും നാം വഴിപിഴച്ചവരാണ്, തെറ്റിപ്പോയവരാണ് ﴾27﴿ بَلۡ نَحۡنُ പക്ഷേ (അത്രയുമില്ല) നാം مَحۡرُومُونَ വിലക്ക (മുടക്ക- തടയ- നഷ്ട)പ്പെട്ടവരാണ്, നിർഭാഗ്യരാണ്

---

പ്രഭാതമായപ്പോഴേക്കും പരസ്പരം വിളിച്ചും ക്ഷണിച്ചുംകൊണ്ട് അവർ പതുക്കെപ്പുറപ്പെട്ടു. ഇക്കുറി സാധുക്കൾക്ക് തോട്ടത്തിൽവന്ന് ധർമം വാങ്ങുവാനുള്ള അവസരം ഇല്ലാതാക്കാൻ കഴിയുമെന്ന വിചാരത്തോടെ അവർ ഉത്സാഹപൂർവം തോട്ടത്തിൽ വന്നെത്തി. നോക്കുമ്പോൾ തോട്ടം ആകെ നശിച്ചുപോയിരിക്കുന്നു! നമുക്ക് പിഴവു പറ്റിയിരിക്കുന്നു. സ്ഥലം മാറിപ്പോയിരിക്കുന്നു എന്നൊക്കെ ആദ്യം അവർക്കുതോന്നി. ഏറെത്താമസിയാതെ കാര്യം മനസ്സിലായി. അയ്യോ! നമുക്ക് സർവം നഷ്ടപ്പെട്ടുവല്ലോ! നാം ഭാഗ്യംകെട്ടവരായല്ലോ! നമ്മുടെ ദുർവിചാരം നമ്മെ അപകടത്തിലാക്കിയല്ലോ! എന്നിങ്ങനെ വിലപിക്കുവാൻ തുടങ്ങി.

25 -ാം വചനത്തിന് സാധുക്കളെ മുടക്കം ചെയ്യാൻ കഴിവുള്ളവരായുംകൊണ്ട് -അഥവാ കഴിയുമെന്ന ഭാവത്തിൽ- അവർ പോയി എന്നും, ഉദ്ദേശ്യം നിവൃത്തിപ്പാൻ വേണ്ടുന്ന കഴിവോടുകൂടി വളരെ ഉത്സാഹപൂർവ്വം പോയി എന്നും മറ്റും അർത്ഥം കൽപിക്കപ്പെട്ടിട്ടുണ്ട്. എല്ലാം സാരത്തിൽ പരസ്പരം യോജിക്കുന്നതുതന്നെ. തോട്ടത്തിന്റെ സ്ഥിതി കണ്ടപ്പോൾ അവർ إنا لضالون (നാം വഴിപിഴച്ചവരാണ്) എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യംനമുക്ക് വഴിപിഴച്ചു സ്ഥലം മാറിപ്പോയിരിക്കുന്നു എന്നും, സാധുക്കളെ തടയുവാൻ നാമെടുത്ത നടപടി തെറ്റായിപ്പോയി- അഥവാ അതിന്റെ അനന്തരഫലമാണിത് -എന്നും ആകാവുന്നതാണ്.والله اعلم

قَالَ أَوۡسَطُهُمۡ أَلَمۡ أَقُل لَّكُمۡ لَوۡلَا تُسَبِّحُونَ ﴿٢٨﴾

**﴾28﴿ അവരിൽ കൂടുതൽ മദ്ധ്യമനായ [ഉത്തമനായ] ആൾ പറഞ്ഞു: 'ഞാൻ നിങ്ങളോട് പറഞ്ഞില്ലേ, നിങ്ങൾ 'തസ്ബീഹ്' [സ്തോത്രകീർത്തനം] ചെയ്യാത്തതെന്താണ്' എന്ന്?!**

قَالُواْ سُبۡحَـٰنَ رَبِّنَآ إِنَّا كُنَّا ظَـٰلِمِينَ ﴿٢٩﴾

**﴾29﴿ അവർ പറഞ്ഞു: 'നമ്മുടെ രക്ഷിതാവിന് സ്തോത്രകീർത്തനം [അവന്റെ പരിശുദ്ധിയെ ഞങ്ങളിതാ വാഴ്ത്തുന്നു]! നിശ്ചയമായും നാം അക്രമികളായി ത്തീർന്നിരിക്കുന്നു!'**

《28》 قَال പറഞ്ഞു أَوْسَطُهُم അവരിൽ മദ്ധ്യമൻ (ഉത്തമൻ, മിതമായവൻ) أَلَمْ أَقُل ഞാൻ പറഞ്ഞില്ലേ لَّكُمْ നിങ്ങളോട് لَوْلَا تُسَبِّحُونَ നിങ്ങൾ തസ്ബീഹ് ചെയ്യാത്തതെന്ത്, (ചെയ്തുകൂടേ) 《29》 قَالُوا۟ അവർ പറഞ്ഞു سُبْحَٰنَ സ്തുതി കീർത്തനം വാഴ്ത്തുന്നു, പരിശുദ്ധമാക്കുന്നു رَبِّنَآ നമ്മുടെ റബ്ബിന്, റബ്ബിനെ إِنَّا كُنَّا നിശ്ചയമായും നാം ആയിരിക്കുന്നു ظَٰلِمِينَ അക്രമികൾ

---

അവരുടെ കൂട്ടത്തിൽ കൂടുതൽ മിതത്വവും മര്യാദയും ഉള്ള ഒരാൾ, താൻ നേരത്തെ ഉപദേശിച്ചിരുന്ന ഉപദേശം അവർ ചെവിക്കൊള്ളാതിരുന്നതു കൊണ്ട് നേരിട്ട ഭവിഷ്യത്താണ് ഇതെന്ന് അവരെ ഓർമപ്പെടുത്തുകയാണ്. അല്ലാഹു നിങ്ങൾക്ക് തന്ന അനുഗ്രഹത്തിന് നിങ്ങൾ കൂറും നന്ദിയും കാണിക്കേണ്ടതാണ്, അവന്റെ മഹത്വം പ്രകീർത്തനം ചെയ്യേണ്ടതാണ്, അതിന് പകരം നിങ്ങൾ കൈകൊള്ളുവാൻ പോകുന്ന ഈ നിലപാട് നന്നല്ല എന്നൊക്കെ അദ്ദേഹം ഗുണദോഷിച്ചിരുന്നു. തങ്ങൾ ചെയ്തത് അക്രമം തന്നെയാണെന്ന് അവർക്ക് ഇപ്പോൾ ബോധ്യം വന്നു.

فَأَقْبَلَ بَعْضُهُمْ عَلَىٰ بَعْضٍ يَتَلَٰوَمُونَ ﴿٣٠﴾

**《30》 അങ്ങനെ, പരസ്പരം കുറ്റപ്പെടുത്തികൊണ്ട് അവരിൽ ചിലർ ചിലരുടെ നേരെ തിരിഞ്ഞു.**

قَالُوا۟ يَٰوَيْلَنَآ إِنَّا كُنَّا طَٰغِينَ ﴿٣١﴾

**《31》 അവർ പറഞ്ഞു: 'നമ്മുടെ കഷ്ടമേ! നിശ്ചയമായും നാം അതിരുകവിഞ്ഞവരായിരിക്കുന്നു!**

عَسَىٰ رَبُّنَآ أَن يُبْدِلَنَا خَيْرًا مِّنْهَآ إِنَّآ إِلَىٰ رَبِّنَا رَٰغِبُونَ ﴿٣٢﴾

**《32》'നമ്മുടെ റബ്ബ് നമുക്ക് ഇതിനെക്കാൾ ഉത്തമമായത് പകരം നൽകിയേക്കാവുന്നതാണ്, നിശ്ചയമായും നാം നമ്മുടെ റബ്ബിങ്കലേക്ക് ആഗ്രഹം [അപേക്ഷ] സമർപ്പിക്കുന്നവരാകുന്നു.'**

كَذَٰلِكَ ٱلْعَذَابُ ۖ وَلَعَذَابُ ٱلْءَاخِرَةِ أَكْبَرُ ۚ لَوْ كَانُوا۟ يَعْلَمُونَ ﴿٣٣﴾

**《33》 അപ്രകാരമാണ് ശിക്ഷ! പരലോകശിക്ഷയാകട്ടെ, കൂടുതൽ വമ്പിച്ചതുംതന്നെ. അവർ അറിഞ്ഞിരുന്നുവെങ്കിൽ!**

﴾30﴿ فَأَقۡبَلَ അങ്ങനെ മുന്നിട്ടു, നേരിട്ടു (തിരിഞ്ഞു) بَعۡضُهُمۡ അവരിൽ ചിലർ عَلَىٰ بَعۡضٖ ചിലരുടെമേൽ (നേരെ) يَتَلَٰوَمُونَ അന്യോന്യം കുറ്റപ്പെടുത്തി (ആക്ഷേപിച്ചു)ക്കൊണ്ട് ﴾31﴿ قَالُواْ അവർ പറഞ്ഞു يَٰوَيۡلَنَآ നമ്മുടെ നാശമേ, കഷ്ടമേ إِنَّا كُنَّا നിശ്ചയമായും നാമായിരിക്കുന്നു طَٰغِينَ അതിരുകവിഞ്ഞവർ, ധിക്കാരികൾ ﴾32﴿ عَسَىٰ ആയേക്കാം رَبُّنَآ നമ്മുടെ റബ്ബ് أَن يُبۡدِلَنَا നമുക്ക് പകരം തരുക خَيۡرٗا مِّنۡهَآ അതിനെക്കാൾ നല്ലത്, ഉത്തമമായത് إِنَّآ നിശ്ചയമായും നാം إِلَىٰ رَبِّنَا നമ്മുടെ റബ്ബിങ്കലേക്ക് رَٰغِبُونَ ആഗ്രഹം സമർപ്പിക്കുന്ന (അപേക്ഷിക്കുന്നവരാണ്) ﴾33﴿ كَذَٰلِكَ അപ്രകാരമാണ് ٱلۡعَذَابُ ശിക്ഷ وَلَعَذَابُ ٱلۡأٓخِرَةِ പരലോകശിക്ഷയാകട്ടെ أَكۡبَرُ ഏറ്റവും വലുത്, വമ്പിച്ചത് (തന്നെ) لَوۡ كَانُواْ അവരായിരുന്നുവെങ്കിൽ يَعۡلَمُونَ അറിയും

---

ഇഹത്തിൽവെച്ച് അവർക്ക് അനുഭവപ്പെട്ട ദൈവിക ശിക്ഷയാണിത്. ധിക്കാരികൾക്ക് ഇഹത്തിൽവെച്ച് ലഭിച്ചേക്കുന്ന ശിക്ഷ ഇങ്ങനെയൊക്കെയാണ്. എന്നാൽ, അതിനെക്കാൾ എത്രയോ വമ്പിച്ചതായിരിക്കും പരലോകത്ത് വെച്ച് ലഭിക്കുന്ന ശിക്ഷ. ജനങ്ങൾ പരസ്പരം മനസ്സിലാക്കിയിരുന്നുവെങ്കിൽ എത്ര നന്നായേനേ! എന്നാൽ അവർ ഒരിക്കലും ദുഷ്ചെയ്തികൾക്ക് വശംവദരാകുമായിരുന്നില്ല. എന്ന് സാരം.

തോട്ടക്കാരുടെ സംഭവം വിവരിച്ചശേഷം, അവിശ്വാസികളുടെ ഒരു പിഴച്ച ധാരണക്ക് അല്ലാഹു അടുത്തവചനങ്ങളിൽ മറുപടി പറയുന്നു. ഞങ്ങളാണല്ലോ തോട്ടങ്ങൾ മുതലായ ധനസമ്പത്തുകൾ ധാരാളമുള്ളവർ; മുസ്‌ലിംകൾ ഞങ്ങളെക്കാൾ ഉത്തമൻമാരാണെങ്കിൽ അവർക്കല്ലേ കൂടുതൽ സുഖവും സമ്പത്തും ഉണ്ടായിരിക്കേണ്ടത്?! മരണാനന്തരം ഒരു ജീവിതമുണ്ടെങ്കിൽ, ഞങ്ങൾക്ക് അവിടെവെച്ചും ഇതുപോലെ ഇവരെക്കാൾ സുഖസൗകര്യങ്ങൾ ലഭിക്കാതിരിക്കുകയില്ല. എന്നൊക്കെ അവർ പറയാറുണ്ടായിരുന്നു. ഇക്കാലത്ത് ചില ആളുകൾ, തങ്ങൾക്ക് ലഭിക്കുന്ന ഐഹിക സുഖസൗകര്യങ്ങൾ തങ്ങളുടെ നന്മയുടെ ലക്ഷണമായി കരുതാറും സമർത്ഥിക്കാറും ഉണ്ട്. ഇവരും താഴെ കാണുന്ന വചനങ്ങൾ മനസ്സിരുത്തേണ്ടതാണ്.

# വിഭാഗം- 2

إِنَّ لِلۡمُتَّقِينَ عِندَ رَبِّهِمۡ جَنَّٰتِ ٱلنَّعِيمِ ﴿٣٤﴾

**﴾34﴿ നിശ്ചയമായും ഭയഭക്തൻമാർക്ക് തങ്ങളുടെ രക്ഷിതാവിന്റെ അടുക്കൽ സുഖാനുഗ്രഹത്തിന്റെ തോപ്പുകൾ ഉണ്ടായിരിക്കും.**

أَفَنَجْعَلُ ٱلْمُسْلِمِينَ كَٱلْمُجْرِمِينَ ﴿٣٥﴾

**﴾35﴿ എന്നാൽ, 'മുസ്‌ലിം' കളെ നാം കുറ്റവാളികളെപ്പോലെ ആക്കുകയോ?!**

مَا لَكُمْ كَيْفَ تَحْكُمُونَ ﴿٣٦﴾

**﴾36﴿ നിങ്ങൾക്കെന്താണ്, എപ്രകാരമാണ് നിങ്ങൾ വിധി കൽപിക്കുന്നത്?!**

أَمْ لَكُمْ كِتَٰبٌ فِيهِ تَدْرُسُونَ ﴿٣٧﴾

**﴾37﴿ അഥവാ, നിങ്ങൾക്ക് വല്ല ഗ്രന്ഥവും ഉണ്ടോ, നിങ്ങളതിൽ (വായിച്ചു) പഠിച്ചുകൊണ്ടിരിക്കുമാറ്?-**

إِنَّ لَكُمْ فِيهِ لَمَا تَخَيَّرُونَ ﴿٣٨﴾

**﴾38﴿ നിങ്ങൾ (യഥേഷ്ടം) തിരഞ്ഞെടുക്കുന്നത് നിശ്ചയമായും അതിൽ [ആ ഗ്രന്ഥത്തിൽ] നിങ്ങൾക്കുണ്ടായിരിക്കുമെന്ന്!**

---

﴾34﴿ إِنَّ لِلْمُتَّقِينَ നിശ്ചയമായും സൂക്ഷ്മതയുള്ളവർക്കു (ഭയഭക്തൻമാർക്കു)ണ്ട് عِندَ رَبِّهِمْ തങ്ങളുടെ റബ്ബിങ്കൽ جَنَّٰتِ ٱلنَّعِيمِ സുഖാനുഗ്രഹത്തിന്റെ തോപ്പുകൾ, സ്വർഗങ്ങൾ ﴾35﴿ أَفَنَجْعَلُ എന്നാൽ (അപ്പോൾ) നാം ആക്കുകയോ ٱلْمُسْلِمِينَ മുസ്‌ലിംകളെ كَٱلْمُجْرِمِينَ കുറ്റവാളികളെപ്പോലെ ﴾36﴿ مَا لَكُمْ നിങ്ങൾക്കെന്താണ്, എന്തുപറ്റി كَيْفَ എപ്രകാരമാണ് تَحْكُمُونَ നിങ്ങൾ വിധികൽപിക്കുന്നു ﴾37﴿ أَمْ لَكُمْ അഥവാ (അതല്ലാ) നിങ്ങൾക്കുണ്ടോ كِتَٰبٌ ഒരു ഗ്രന്ഥം, വല്ല വേദഗ്രന്ഥവും فِيهِ അതിൽ تَدْرُسُونَ നിങ്ങൾ പഠിച്ചു (വായിച്ചു) കൊണ്ടിരിക്കുന്നു ﴾38﴿ إِنَّ لَكُمْ നിശ്ചയമായും നിങ്ങൾക്കുണ്ട് (എന്ന്) فِيهِ അതിൽ, (അതുപ്രകാരം) لَمَا تَخَيَّرُونَ നിങ്ങൾ തിരഞ്ഞെടുക്കുന്ന (ഇഷ്ടപ്പെടുന്ന)ത്

---

നിങ്ങൾ നിങ്ങളുടെ ഈ നിലതന്നെ തുടർന്നാലും നിങ്ങൾ ഇഷ്ടപ്പെടുന്നതും, നിങ്ങൾ തിരഞ്ഞെടുക്കുന്നതുമായ പ്രതിഫലംതന്നെയാണ് നിങ്ങൾക്ക് ലഭിക്കുക എന്ന് വിധി കൽപിക്കുന്ന വല്ല വേദഗ്രന്ഥവും നിങ്ങൾക്ക് ലഭിച്ചിട്ടുണ്ടോ? അങ്ങനെ അത് വായിച്ചുകൊണ്ടാണോ നിങ്ങൾ ഇങ്ങനെയെല്ലാം വാദിക്കുന്നതും? എന്ന് സാരം.

أَمْ لَكُمْ أَيْمَـٰنٌ عَلَيْنَا بَـٰلِغَةٌ إِلَىٰ يَوْمِ ٱلْقِيَـٰمَةِ ۙ إِنَّ لَكُمْ لَمَا تَحْكُمُونَ ﴿٣٩﴾

《39》 അഥവാ, ഖിയാമത്തു നാൾ വരേക്കും എത്തു(മാറ് ബലത്തിലിരിക്കു)ന്ന വല്ല സത്യപ്രതിജ്ഞകളും നമ്മുടെമേൽ (ഉത്തരവാദപ്പെട്ടതായി) നിങ്ങൾക്കുണ്ടോ? നിങ്ങൾ വിധികൽപിക്കുന്നത് നിശ്ചയമായും നിങ്ങൾക്കുണ്ടായിരിക്കുമെന്ന്!

سَلْهُمْ أَيُّهُم بِذَٰلِكَ زَعِيمٌ ﴿٤٠﴾

《40》 (നബിയേ) അവരോട് ചോദിക്കൂ: അവരിൽ ഏതൊരുവനാണ് അത് സംബന്ധിച്ച് ഏറ്റു പറയുന്നവൻ?!

أَمْ لَهُمْ شُرَكَآءُ فَلْيَأْتُوا۟ بِشُرَكَآئِهِمْ إِن كَانُوا۟ صَـٰدِقِينَ ﴿٤١﴾

《41》 അഥവാ, അവർക്ക് വല്ല പങ്കുകാരും ആരാധ്യനും ഉണ്ടോ? എന്നാലവർ, തങ്ങളുടെ പങ്കുകാരെ കൊണ്ടുവരട്ടെ, അവർ സത്യവാൻമാരാണെങ്കിൽ!

---

《39》 أَمْ لَكُمْ അതല്ലാ (അഥവാ- അല്ലെങ്കിൽ) നിങ്ങൾക്കുണ്ടോ أَيْمَـٰنٌ വല്ല സത്യങ്ങളും, പ്രതിജ്ഞകൾ عَلَيْنَا നമ്മുടെമേൽ ഉത്തരവാദപ്പെട്ട (ബാധ്യസ്ഥരായ) بَـٰلِغَةٌ എത്തുന്നതായ إِلَىٰ يَوْمِ ٱلْقِيَـٰمَةِ ഖിയാമത്തുനാൾ വരെ إِنَّ لَكُمْ നിശ്ചയമായും നിങ്ങൾക്കുണ്ടെന്ന് لَمَا تَحْكُمُونَ നിങ്ങൾ വിധിക്കുന്നത് (തന്നെ) 《40》 سَلْهُمْ അവരോട് ചോദിക്കുക أَيُّهُم അവരിൽ ഏതൊരുവനാണ് بِذَٰلِكَ അതിനെപ്പറ്റി زَعِيمٌ ഏറ്റ് പറയുന്നവൻ, ഉത്തരവാദം വഹിക്കുന്നവൻ 《41》 أَمْ لَهُمْ അതല്ലാ (അഥവാ) അവർക്കുണ്ടോ شُرَكَآءُ വല്ല പങ്കുകാരും فَلْيَأْتُوا۟ എന്നാലവർ വരട്ടെ بِشُرَكَآئِهِمْ അവരുടെ പങ്കുകാരെകൊണ്ട്, പങ്കുകാരുമായി إِن كَانُوا۟ അവരാണെങ്കിൽ صَـٰدِقِينَ സത്യവാൻമാർ

---

കാര്യങ്ങളുടെ അന്തിമതീരുമാനത്തിന്റെ ദിവസം ഖിയാമത്ത് നാളാണല്ലോ. അവരുടെ ഹിതവും ഇഛയും അനുസരിച്ചായിരിക്കും അവർക്ക് പ്രതിഫലം നൽകപ്പെടുക എന്നുള്ളതിന് അതുവരേക്കും ബലത്തിലിരിക്കുന്ന വല്ല ഉറപ്പും അല്ലാഹു അവർക്ക് നൽകിയിട്ടുള്ളതായി വല്ലവരും വാദിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ അവർ അതൊന്ന് തെളിയിക്കട്ടെ അതല്ലെങ്കിൽ അവരുടെ ഉദ്ദേശ്യങ്ങൾ സാധിപ്പിച്ചുകൊടുക്കത്തക്ക അധികാരാവകാശങ്ങളോടുകൂടിയ വല്ല പങ്കുകാരും-

അഥവാ അല്ലാഹുവിന്റെ പങ്കാളികളായി അവർ ഗണിച്ചുവരുന്ന വല്ല ആരാധ്യവസ്തുക്കളും- അവർക്കുണ്ടോ? ഉണ്ടെങ്കിൽ അതും ഒന്ന് കാണട്ടെ! എന്ന് താൽപര്യം.

يَوْمَ يُكْشَفُ عَن سَاقٍ وَيُدْعَوْنَ إِلَى ٱلسُّجُودِ فَلَا يَسْتَطِيعُونَ ﴿٤٢﴾

**﴾42﴿ കണങ്കാൽ വെളിവാക്കപ്പെടുന്ന [കാര്യം ഗൗരവത്തിലെത്തുന്ന] ദിവസം (ഓർക്കുക)! 'സുജൂദ്' ചെയ്യാൻ അവർ ക്ഷണിക്കപ്പെടും. അപ്പോൾ അവർക്ക് (അതിന്) സാധ്യമാകുന്നതുമല്ല.**

خَٰشِعَةً أَبْصَٰرُهُمْ تَرْهَقُهُمْ ذِلَّةٌ ۖ وَقَدْ كَانُوا۟ يُدْعَوْنَ إِلَى ٱلسُّجُودِ وَهُمْ سَٰلِمُونَ ﴿٤٣﴾

**﴾43﴿ തങ്ങളുടെ കണ്ണുകൾ (താഴ്ത്തി) വിനയപ്പെട്ടവരായ നിലയിൽ നിന്ദ്യത അവരെ ആവരണം ചെയ്യുന്നതാണ്. അവർ സുരക്ഷിതമായിരിക്കുമ്പോൾ 'സുജൂദ്' ചെയ്യാൻ അവർ ക്ഷണിക്കപ്പെടാറുണ്ടായിരുന്നു. [അന്ന് അവരത് ചെയ്തിരുന്നില്ല.]**

---

﴾42﴿ يَوْمَ يُكْشَفُ തുറക്ക (വെളിവാക്ക- നഗ്നമാക്ക)പ്പെടുന്ന ദിവസം عَن سَاقٍ കണങ്കാലിൽനിന്ന് وَيُدْعَوْنَ അവർ ക്ഷണിക്കപ്പെടുകയും ചെയ്യും إِلَى ٱلسُّجُودِ സുജൂദിലേക്ക് (സുജൂദ് ചെയ്യാൻ) فَلَا يَسْتَطِيعُونَ അപ്പോൾ അവർക്ക് സാധിക്കുകയില്ല ﴾43﴿ خَٰشِعَةً താഴ്മകാണിച്ചു (ഭക്തികാട്ടി)കൊണ്ട് أَبْصَٰرُهُمْ അവരുടെ ദൃഷ്ടികൾ, കണ്ണുകൾ تَرْهَقُهُمْ അവരെ മൂടും, ആവരണം ചെയ്യും, ബാധിക്കും ذِلَّةٌ നിന്ദ്യത, ഹീനത, അപമാനം وَقَدْ كَانُوا۟ അവർ ആയിരുന്നിട്ടുണ്ട് يُدْعَوْنَ അവർ ക്ഷണിക്കപ്പെടുക إِلَى ٱلسُّجُودِ സുജൂദ് ചെയ്യാൻ وَهُمْ അവർ ആയിരിക്കെ سَٰلِمُونَ സുരക്ഷിതർ, രക്ഷപ്പെട്ടവർ

---

'മുഴങ്കാലിൽനിന്ന് വസ്ത്രംപൊക്കി നഗ്നമാക്കപ്പെടുക' എന്നത്രെ يكشف عن ساق എന്ന വാക്കിന്റെ സാക്ഷാൽ അർത്ഥം. കാര്യം വളരെ ഗൗരവപ്പെട്ട അവസ്ഥയിലെത്തുക എന്ന ഉദ്ദേശ്യത്തിൽ ആ വാക്ക് ഉപയോഗിക്കപ്പെടുന്നു: വലിയ ആപത്ത് നേരിടുമ്പോൾ വസ്ത്രം പൊക്കിപ്പിടിച്ച് ഓടിപ്പോകുക പതിവാണല്ലോ; ഇതിൽനിന്നാണ് ഈ അലങ്കാരപ്രയോഗം ജന്മമെടുത്തിരിക്കുന്നത്. ക്വിയാമത്ത്നാളിലെ അതിഗൗരവഘട്ടമാണ് ഇവിടെ ഉദ്ദേശ്യം. ലോകരക്ഷിതാവായ അല്ലാഹു സൃഷ്ടികളെ വിചാരണക്കെടുക്കുന്ന അവസരത്തിൽ അവിശ്വാസികൾ അങ്ങേഅറ്റം നിന്ദ്യരും ഹീനരുമായിക്കൊണ്ട് ലജ്ജിച്ചു തലതാഴ്ത്തി കീഴ്പ്പോട്ട്

നോക്കിക്കൊണ്ടിരിക്കും. (സൂ: ശൂറാ 45-ാം വചനം നോക്കുക.) ഈ അവസര ത്തിൽ അവരോട് അല്ലാഹുവിന്റെ മുമ്പിൽ സുജൂദ് (സാഷ്ടാംഗ നമസ്കാരം) ചെയ്യാൻ ആവശ്യപ്പെടുമെന്നും, അവർക്ക് അതിന് സാധിക്കുന്നതല്ലെന്നും അല്ലാഹു പ്രസ്താവിക്കുന്നു. ഇഹത്തിൽവെച്ച് അല്ലാഹുവിന് സുജൂദ് ചെയ്യാൻ അവരെ പ്രവാചകൻമാർ മുഖേന ക്ഷണിച്ചിരുന്നുവല്ലോ. അപ്പോൾ അവർ അതിന് വിസമ്മതിക്കുകയാണ് ചെയ്തത്. എന്നാൽ, ഇപ്പോൾ അവർ അതിന് പരിപൂർണ മായും തയ്യാറാണ്. പക്ഷേ, അവർക്കതിന് സാധ്യമാകുകയില്ല. അവരോട് ഈ അവസരത്തിൽ സുജൂദ് ചെയ്യാൻ ആവശ്യപ്പെടുന്നതിന്റെ ഉദ്ദേശ്യം, വളരെ വഷ ളാക്കലും നിന്ദിക്കലുമാണെന്ന് വ്യക്തമാണല്ലോ.

'കാര്യം ഗൗരവത്തിങ്കലെത്തുന്ന അവസരത്തിൽ സത്യവിശ്വാസികളായ ഓരോ പുരുഷനും സ്ത്രീയും അല്ലാഹുവിന് സുജൂദ് ചെയ്യും. ഇഹത്തിൽവെച്ച് കീർത്തിക്കും പ്രശസ്തിക്കുംവേണ്ടി സുജൂദ് ചെയ്തുവന്നിരുന്നവർ ബാക്കിയാ കും. ഈ അവസരത്തിൽ അവരും സുജൂദ് ചെയ്യാൻ ശ്രമിക്കും. എന്നാൽ അവരുടെ മുതുക് (വളയാതെ) ഒരേ നട്ടെല്ലായിത്തീരുന്നതാണ്.' എന്ന് ബുഖാ രിയും മുസ്‌ലിമും (റ) ഉദ്ധരിക്കുന്ന ഒരു നബി വചനത്തിൽ വന്നിട്ടുണ്ട്. അവി ശ്വാസികളുടെ സ്ഥിതിഗതികൾ പലതും വിവരിച്ചശേഷം അല്ലാഹു നബിﷺയോട് പറയുന്നു:-

فَذَرۡنِي وَمَن يُكَذِّبُ بِهَٰذَا ٱلۡحَدِيثِۖ سَنَسۡتَدۡرِجُهُم مِّنۡ حَيۡثُ لَا يَعۡلَمُونَ ﴿٤٤﴾

**《44》 ആകയാൽ, എന്നെയും, ഈ വർത്തമാനത്തെ [ക്വുർ ആനെ] വ്യാജമാക്കുന്നവരെയും വിട്ടേക്കുക. നാം അവരെ അറിയാ ത്തവിധത്തിലൂടെ പടിപടിയായി ക്കൊണ്ടുവന്ന് (ശിക്ഷിച്ചു) കൊള്ളാം.**

وَأُمۡلِي لَهُمۡۚ إِنَّ كَيۡدِي مَتِينٌ ﴿٤٥﴾

**《45》 ഞാൻ അവർക്ക് അയച്ചിട്ടുകൊടുക്കുന്നതുമാണ്. നിശ്ചയമായും, എന്റെ തന്ത്രം ബല വത്തായതത്രെ,**

---

《44》 فَذَرۡنِي ആകയാൽ എന്നെ വിട്ടേക്കുക وَمَن يُكَذِّبُ വ്യാജമാക്കുന്നവരെയും بِهَٰذَا ٱلۡحَدِيثِ ഈ വർത്തമാനത്തെ, വിഷയത്തെ سَنَسۡتَدۡرِجُهُم നാം അവരെ (വഴിയെ) പടിപടിയായി (ക്രമേണ) കൊണ്ടുവരും مِّنۡ حَيۡثُ വിധത്തിൽ لَا يَعۡلَمُونَ അവർ അറിയാത്ത 《45》 وَأُمۡلِي لَهُمۡ അവർക്ക് നാം അയച്ചിട്ടു (നീട്ടി) കൊടുക്കു കയും ചെയ്യും (ചെയ്യുന്നു) إِنَّ كَيۡدِي നിശ്ചയമായും എന്റെ തന്ത്രം, ഉപായം مَتِينٌ ബലവത്താണ്, ശക്തമാണ്

ആ സത്യനിഷേധികളെയെല്ലാം അല്ലാഹു ക്രമേണ ഒതുക്കുകയും, ശിക്ഷയിലേക്ക് നയിക്കുകയും ചെയ്യും. തൽക്കാലം അവരെ അവരുടെ ഇഷ്ട ത്തിന് വിട്ടിരിക്കുന്നത് ഒരു തന്ത്രം മാത്രമാണ്. ആ തന്ത്രത്തിൽ അകപ്പെടാതെ രക്ഷപ്പെടുവാൻ അവർക്ക് യാതൊരു ഗത്യന്തരവുമില്ല. അതുകൊണ്ട് അവരെ പ്പറ്റി പരിഭ്രമമോ മനോവേദനയോ ഉണ്ടാകേണ്ടതില്ല എന്ന് സാരം. നബിﷺ ഇപ്ര കാരം അരുളിച്ചെയ്തിരിക്കുന്നു: 'അക്രമിക്ക് അല്ലാഹു അയച്ചിട്ടു കൊടുക്കും. അങ്ങനെ അവൻ അവനെ പിടികൂടുമ്പോൾ അവനിൽനിന്ന് കുതറി രക്ഷപ്പെടു വാൻ അവന് കഴിയുകയില്ല.' (ബു; മു.)

أَمْ تَسْـَٔلُهُمْ أَجْرًا فَهُم مِّن مَّغْرَمٍ مُّثْقَلُونَ ﴿٤٦﴾

**《46》 അതല്ല, (ഒരുപക്ഷേ) നീ അവരോട് വല്ല പ്രതിഫലവും ചോദിച്ചിട്ട് അവർ കടബാധ്യത നിമിത്തം ഭാരപ്പെട്ടവരാകുന്നുവോ?!**

أَمْ عِندَهُمُ ٱلْغَيْبُ فَهُمْ يَكْتُبُونَ ﴿٤٧﴾

**《47》 അതല്ല, അദൃശ്യ ജ്ഞാനം അവരുടെ പക്കൽ ഉണ്ടാ യിട്ട് അവർ എഴുതുകയാണോ?!**

---

《46》 أَم അതല്ല, പക്ഷേ, അഥവാ تَسْـَٔلُهُمْ നീ അവരോട് ചോദിക്കുന്നു (വോ) أَجْرًا വല്ല പ്രതിഫലവും فَهُم എന്നിട്ട് അവർ مِّن مَّغْرَمٍ കടബാദ്ധ്യതയാൽ مُّثْقَلُونَ ഭാരപ്പെട്ടവരാണ് 《47》 أَم അതല്ല عِندَهُم അവരുടെ പക്കലുണ്ട് (ണ്ടോ) ٱلْغَيْبُ അദൃശ്യജ്ഞാനം فَهُم എന്നിട്ടവർ يَكْتُبُونَ എഴുതുന്നു (വോ)

---

ഇതും, ഇതുപോലെയുള്ളതുമായ പല ചോദ്യങ്ങളും സൂറത്തു ത്ത്വൂ റിൽ കഴിഞ്ഞുപോയിട്ടുണ്ട്. അവയും അവയുടെ വിവരണവും ഓർക്കുക. നബി ﷺ അവരോട് യാതൊരു പ്രതിഫലവും ചോദിക്കുന്നില്ലെന്നും, അവരുടെ പക്കൽ അദൃശ്യജ്ഞാനമൊന്നുമില്ലെന്നും വ്യക്തമാണല്ലോ.

فَٱصْبِرْ لِحُكْمِ رَبِّكَ وَلَا تَكُن كَصَاحِبِ ٱلْحُوتِ إِذْ نَادَىٰ وَهُوَ مَكْظُومٌ ﴿٤٨﴾

**《48》 അതുകൊണ്ട് (നബി യേ) നീ നിന്റെ റബ്ബിന്റെ വിധിക്ക് ക്ഷമിച്ചുകൊള്ളുക. നീ (ആ) മത്സ്യ ത്തിന്റെ ആളെപ്പോലെ ആയിരിക്ക രുത്; അതായത്, അദ്ദേഹം വ്യസനം (അഥവാ കോപം) നിറഞ്ഞവനായ നിലയിൽ വിളി(ച്ചു പ്രാർത്ഥി)ച്ച സന്ദർഭം.**

لَّوۡلَآ أَن تَدَٰرَكَهُۥ نِعۡمَةٞ مِّن رَّبِّهِۦ لَنُبِذَ بِٱلۡعَرَآءِ وَهُوَ مَذۡمُومٞ ﴿٤٩﴾

《49》 തന്റെ രക്ഷിതാവിങ്കൽനിന്നുള്ള ഒരു (മഹത്തായ) അനുഗ്രഹം അദ്ദേഹത്തെ വീണ്ടെടുക്കുകയുണ്ടായിട്ടില്ലായിരുന്നുവെങ്കിൽ, അദ്ദേഹം (ആ) പാഴ്ഭൂമിയിൽ ആക്ഷേപിക്കപ്പെട്ടവനായുംകൊണ്ട് പുറംതള്ളപ്പെടുമായിരുന്നു!

فَٱجۡتَبَٰهُ رَبُّهُۥ فَجَعَلَهُۥ مِنَ ٱلصَّٰلِحِينَ ﴿٥٠﴾

《50》 എന്നാൽ അദ്ദേഹത്തിന്റെ രക്ഷിതാവ് അദ്ദേഹത്തെ (നല്ലവനാക്കി) തിരഞ്ഞെടുത്തു; എന്നിട്ട് അദ്ദേഹത്തെ സദ്വൃത്തൻമാരുടെ കൂട്ടത്തിൽ ആക്കുകയും ചെയ്തു.

---

《48》 فَٱصۡبِرۡ ആകയാൽ നീ ക്ഷമിക്കുക لِحُكۡمِ رَبِّكَ നിന്റെ റബ്ബിന്റെ വിധിക്ക് وَلَا تَكُن നീ ആകുകയും അരുത് كَصَاحِبِ ٱلۡحُوتِ മത്സ്യത്തിന്റെ ആളെപ്പോലെ إِذۡ نَادَىٰ അദ്ദേഹം വിളിച്ചപ്പോൾ وَهُوَ അദ്ദേഹം ആയിക്കൊണ്ട് مَكۡظُومٞ (കോപം- വ്യസനം) നിറഞ്ഞവൻ 《49》 لَّوۡلَآ ഇല്ലായിരുന്നുവെങ്കിൽ أَن تَدَٰرَكَهُۥ അദ്ദേഹത്തെ വീണ്ടെടുക്കുക نِعۡمَةٞ ഒരു അനുഗ്രഹം مِّن رَّبِّهِۦ തന്റെ റബ്ബിങ്കൽനിന്ന് لَنُبِذَ അദ്ദേഹം ഇടപ്പെടുമായിരുന്നു (പുറംതള്ളപ്പെടുമായിരുന്നു) بِٱلۡعَرَآءِ പാഴ്ഭൂമിയിൽ, ഒഴിഞ്ഞ സ്ഥലത്ത് وَهُوَ അദ്ദേഹം ആയിക്കൊണ്ട് مَذۡمُومٞ ആക്ഷേപിക്കപ്പെട്ടവൻ 《50》 فَٱجۡتَبَٰهُ എന്നാൽ (എന്നിട്ട്) അദ്ദേഹത്തെ തിരഞ്ഞെടുത്തു (നന്നാക്കി എടുത്തു) رَبُّهُۥ തന്റെ റബ്ബ് فَجَعَلَهُۥ എന്നിട്ട് അദ്ദേഹത്തെ ആക്കുകയും ചെയ്തു مِنَ ٱلصَّٰلِحِينَ സദ്വൃത്തരിൽ, സജ്ജനങ്ങളിൽ

---

അക്രമികളായ ശത്രുക്കളെ അല്ലാഹു തൽക്കാലം അയച്ചിട്ടിരിക്കുകയാണ്; അവരുടെ പേരിൽ വഴിയെ ശക്തിമത്തായ നടപടി അവൻ എടുക്കുന്നതാണ്; അതുവരെ ക്ഷമിച്ചിരിക്കണം എന്ന് നബിﷺയോട് ഉപദേശിക്കുന്നതോടൊപ്പം, ഈ വിഷയത്തിൽ യൂനുസ് നബി (അ) ചെയ്തതുപോലെ ചെയ്യരുതെന്നുകൂടി തിരുമേനിയെ അല്ലാഹു ഉപദേശിക്കുന്നു. അദ്ദേഹത്തിന്റെ ജനത അവിശ്വാസത്തിലും അനുസരണക്കേടിലും ശഠിച്ചുനിന്നപ്പോൾ അദ്ദേഹത്തിന്റെ വ്യസനവും കോപവും സഹിക്കവയ്യാതെ അദ്ദേഹം സ്ഥലംവിട്ടുപോകുകയും, കപ്പൽയാത്രയിൽവെച്ച് ഒരു വമ്പിച്ച മത്സ്യം അദ്ദേഹത്തെ വിഴുങ്ങുകയും ഉണ്ടായി. മത്സ്യത്തിന്റെ വയറ്റിൽവെച്ച് അദ്ദേഹം ഖേദിച്ചു മടങ്ങുകയും അല്ലാഹുവിനോട് പ്രാർത്ഥിക്കുകയും ചെയ്തു. അനന്തരം, മത്സ്യം അദ്ദേഹത്തെ സമുദ്രതീരത്തുള്ള ഒരൊഴിഞ്ഞ സ്ഥലത്ത് പുറംതള്ളി. അദ്ദേഹം അങ്ങേഅറ്റം അവശനായിട്ടുണ്ടെന്ന് പറയേണ്ടതില്ലല്ലോ. അവിടെ അദ്ദേഹത്തിന്റെ ആരോഗ്യം വീണ്ടുകിട്ടുമാറുള്ള

സൗകര്യങ്ങൾ ഉണ്ടാക്കിക്കൊടുത്ത് അല്ലാഹു അദ്ദേഹത്തെ രക്ഷിച്ചു. വീണ്ടും ജനങ്ങളിൽ ചെന്നു ദിവ്യദൗത്യപ്രബോധനം തുടരുവാൻ അല്ലാഹു അദ്ദേഹത്തെ നിയോഗിക്കുകയും ചെയ്തു. ഇങ്ങനെ, ജനങ്ങളുടെ നിഷേധത്തിൽ അക്ഷമയും നിരാശയും ഉണ്ടാകരുതെന്ന് നബിﷺയെ ഉപദേശിക്കുകയാണ്. യൂനുസ് (അ)ന്റെ ഈ സംഭവത്തെപ്പറ്റി സൂ: അൻബിയാഉ് 87 - 88 ൽ നാം വിവരിച്ചിരിക്കുന്നു. ഇവിടെ കൂടുതൽ വിവരിക്കുന്നില്ല.

وَإِن يَكَادُ ٱلَّذِينَ كَفَرُواْ لَيُزْلِقُونَكَ بِأَبْصَـٰرِهِمْ لَمَّا سَمِعُواْ ٱلذِّكْرَ وَيَقُولُونَ إِنَّهُۥ لَمَجْنُونٌ ﴿٥١﴾

وَمَا هُوَ إِلَّا ذِكْرٌ لِّلْعَـٰلَمِينَ ﴿٥٢﴾

**《51》 അവിശ്വസിച്ചവർ, ഉൽബോധനം [ക്വുർആൻ] കേൾക്കുന്ന അവസരത്തിൽ അവരുടെ ദൃഷ്ടികൾ (പതിപ്പിച്ചു)കൊണ്ട് നിന്നെ അവർ വഴുക്കി വീഴുമാറാക്കുകതന്നെ ചെയ്യുന്നു. അവർ പറയുകയും ചെയ്യുന്നു; 'നിശ്ചയമായും ഇവൻ ഒരു ഭ്രാന്തൻതന്നെ' എന്ന്.**

**《52》 ഇതാകട്ടെ, ലോകർക്ക് (പൊതുവായു)ള്ള ഒരു ഉൽബോധനമല്ലാതെ (മറ്റൊന്നും) അല്ലതാനും.**

---

《51》 وَإِن يَكَادُ നിശ്ചയമായും ആകാറാകുന്നു ٱلَّذِينَ كَفَرُواْ അവിശ്വസിച്ചവർ لَيُزْلِقُونَكَ നിന്നെ വഴുക്കിവീഴ്ത്തുക (തന്നെ) بِأَبْصَـٰرِهِمْ അവരുടെ ദൃഷ്ടികൾകൊണ്ട് لَمَّا سَمِعُواْ അവർ കേൾക്കുന്ന അവസരം ٱلذِّكْرَ ഉൽബോധനം, പ്രമാണം, പ്രബോധനം, സ്മരണ وَيَقُولُونَ അവർ പറയുകയും ചെയ്യും إِنَّهُۥ നിശ്ചയമായും അവൻ لَمَجْنُونٌ ഭ്രാന്തൻ തന്നെ 《52》 وَمَا هُوَ അതല്ലതാനും إِلَّا ذِكْرٌ ഒരു ഉൽബോധനമല്ലാതെ لِّلْعَـٰلَمِينَ ലോകർക്ക്, ലോകർക്കുവേണ്ടിയുള്ള

---

ക്വുർആൻ കേൾക്കുമ്പോൾ അവിശ്വാസികളിലുണ്ടാകുന്ന വെറുപ്പിന്റെയും പ്രതിഷേധത്തിന്റെയും കാഠിന്യമാണ് അല്ലാഹു ഈ വചനത്തിൽ എടുത്തുകാട്ടുന്നത്. കഠിനകോപത്തോടുകൂടി അവർ തിരുമേനിയുടെ നേരെ നോക്കുന്ന നോട്ടം കണ്ടാൽ, അതിന്റെ ഗൗരവം നിമിത്തം തിരുമേനി സ്തംഭിച്ചു കാൽവഴുതി അടിതെറ്റി വീണുപോയേക്കും. അഥവാ അത്രയും കടുത്തതായിരിക്കും അത്. ന്യായംകൊണ്ടും, തെളിവുകൊണ്ടും മറക്കുവാൻ കഴിയാത്ത അവർ നബിﷺയെ ഭ്രാന്തനെന്ന് പറഞ്ഞ് തൃപ്തി അടയുകയും ചെയ്യും. അവർ സ്വീകരിക്കുന്നില്ലെന്നുവെച്ച് ക്വുർആന്റെ പ്രബോധനം നിറുത്തിവെക്കേണ്ടതില്ല, നിറുത്തിവെക്കുവാൻ നിവൃത്തിയില്ല. കാരണം അത് അവരെമാത്രം ഉദ്ദേശിച്ചുള്ളതല്ല. ലോകരെയെല്ലാം പൊതുവിൽ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

اللهم لك الحمد ولك المنة والفضل

سورة الحاقة

# 69. സൂറത്തുൽ ഹാക്കഃ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 52 - വിഭാഗം (റുകൂഉ്) 2

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

ٱلْحَآقَّةُ ﴿١﴾

**《1》 (ആ) യഥാർത്ഥ സംഭവം!**

مَا ٱلْحَآقَّةُ ﴿٢﴾

**《2》 യഥാർത്ഥ സംഭവമെന്നാലെന്താണ്?!**

وَمَآ أَدْرَىٰكَ مَا ٱلْحَآقَّةُ ﴿٣﴾

**《3》 യഥാർത്ഥ സംഭവമെന്താണെന്ന് നിനക്ക് എന്തറിയാം?!**

---

《1》 ٱلْحَآقَّةُ യഥാർത്ഥ സംഭവം 《2》 مَا ٱلْحَآقَّةُ എന്താണ് യഥാർത്ഥ സംഭവം 《3》 وَمَآ أَدْرَىٰكَ നിനക്ക് അറിവ് നൽകിയതെന്ത് (എന്തറിയാം) مَا ٱلْحَآقَّةُ യഥാർത്ഥ സംഭവം എന്താണെന്ന്

---

ക്വിയാമത്ത്നാളാണ് الحاقة (യഥാർത്ഥ സംഭവം) കൊണ്ട് വിവക്ഷ. യഥാർത്ഥമായി സംഭവിക്കുന്നതും, വിചാരണ, പ്രതിഫലം മുതലായ കാര്യങ്ങൾ യാഥാർത്ഥ്യങ്ങളായിത്തീരുന്നതുമായ ദിവസമാണല്ലോ ക്വിയാമത്ത്നാൾ. അതിന്റെ ഗൗരവത്തെയും പ്രാധാന്യത്തെയും കുറിക്കുന്ന വേറെയും പല പേരുകളിൽ ക്വുർആൻ അതിനെ വിശേഷിപ്പിച്ചുകാണാം. അവയിൽ ഒന്നുതന്നെയാണ് അടുത്ത 4 -ാം വചനത്തിലും കാണുന്നത്. ഈ പ്രാരംഭ വചനങ്ങളിൽ ആ മഹാദിനത്തിലേക്ക് ശ്രദ്ധ ക്ഷണിച്ചശേഷം, 12 വരെയുള്ള വചനങ്ങളിൽ അതിനെ നിഷേധിച്ചിരുന്ന ചില സമുദായങ്ങൾക്ക് നേരിട്ട ദൈവിക ശിക്ഷകളെ ചൂണ്ടിക്കാട്ടുന്നു. പിന്നീട് 13 മുതൽ 37 വരെ വചനങ്ങളിൽ ആ ദിനത്തിലുണ്ടാകുന്ന ചില സംഭവവികാസങ്ങളെക്കുറിച്ച് പ്രസ്താവിക്കുന്നു. അനന്തരം ക്വുർആന്റെയും, നബിﷺയുടെയും സത്യതയെക്കുറിച്ച് പ്രസ്താവിക്കുന്നു.

അല്ലാഹുവിലുള്ള വിശ്വാസവും, അന്ത്യനാളിലുള്ള വിശ്വാസവുമാണ് സത്യവിശ്വാസത്തിന്റെയും സൽക്കർമങ്ങളുടെയും ഏറ്റവും കാതലായ വശങ്ങൾ. അറബികൾ പൊതുവിൽ പറഞ്ഞാൽ അല്ലാഹുവിൽ വിശ്വസിച്ചിരുന്നുവെങ്കിലും ശിർക്കുപരമായ അന്ധവിശ്വാസങ്ങൾ കലർന്നതായിരുന്നു ആ വിശ്വാസം. പരലോകത്തിലും പുനരുത്ഥാനത്തിലും അവർ വിശ്വസിച്ചിരുന്നതുമില്ല. അതുകൊണ്ടാണ് മക്കീസൂറത്തുകളിൽ പ്രധാനമായും ഏകദൈവ വിശ്വാസത്തെക്കുറിച്ചും, മരണാനന്തരകാര്യങ്ങളെക്കുറിച്ചും പ്രതിപാദിച്ചു കാണുന്നത്.

كَذَّبَتْ ثَمُودُ وَعَادٌۢ بِٱلْقَارِعَةِ ﴿٤﴾

**﴿4﴾ ഥമൂദ്ഗോത്രവും, ആദ്ഗോത്രവും (ആ ഞെട്ടിക്കുന്ന) ഭയങ്കര സംഭവത്തെ വ്യാജമാക്കി.**

فَأَمَّا ثَمُودُ فَأُهْلِكُوا۟ بِٱلطَّاغِيَةِ ﴿٥﴾

**﴿5﴾ എന്നാൽ, ഥമൂദ് ഗോത്രമാകട്ടെ, (ആ) അതിരുകവിഞ്ഞ സംഭവം കൊണ്ട് നശിപ്പിക്കപ്പെട്ടു.**

وَأَمَّا عَادٌ فَأُهْلِكُوا۟ بِرِيحٍ صَرْصَرٍ عَاتِيَةٍ ﴿٦﴾

**﴿6﴾ ആദ്ഗോത്രമോ ഊക്കേറിയ ('ശരശരെ'യുള്ള) ഉഗ്രമായ ഒരു കാറ്റുകൊണ്ടും നശിപ്പിക്കപ്പെട്ടു.**

سَخَّرَهَا عَلَيْهِمْ سَبْعَ لَيَالٍ وَثَمَـٰنِيَةَ أَيَّامٍ حُسُومًا فَتَرَى ٱلْقَوْمَ فِيهَا صَرْعَىٰ كَأَنَّهُمْ أَعْجَازُ نَخْلٍ خَاوِيَةٍ ﴿٧﴾

**﴿7﴾ ഏഴ് രാത്രിയും, എട്ടു പകലും തുടർച്ചയായി അവരിൽ അതിനെ അവൻ (അല്ലാഹു) നിയോഗിച്ചു.**

**അപ്പോൾ, (ആ) ജനതയെ കടപുഴങ്ങി വീണ ഈത്തത്തടികളെന്ന പോലെ അതിൽ വീണു കിടക്കുന്നവരായി നിനക്ക് കാണാമായിരുന്നു.**

فَهَلْ تَرَىٰ لَهُم مِّنۢ بَاقِيَةٍ ﴿٨﴾

**﴿8﴾എനി, അവർക്ക് വല്ല അവശിഷ്ടവും നീ കാണുന്നുവോ?! (ഇല്ല, ഒന്നുമില്ല)**

---

﴿4﴾ كَذَّبَتْ വ്യാജമാക്കി ثَمُودُ ഥമൂദ് (ഗോത്രം) وَعَادٌ ആദും بِٱلْقَارِعَةِ മുട്ടുന്ന (ഞെട്ടിക്കുന്ന- ഭയങ്കര) സംഭവത്തെ ﴿5﴾ فَأَمَّا ثَمُودُ എന്നാൽ ഥമൂദാകട്ടെ فَأُهْلِكُوا۟ അവർ നശിപ്പിക്കപ്പെട്ടു بِٱلطَّاغِيَةِ അതിരുകവിഞ്ഞ സംഭവംകൊണ്ട് ﴿6﴾ وَأَمَّا عَادٌ

എന്നാൽ ആദാകട്ടെ فَأُهْلِكُوا۟ അവർ നശിപ്പിക്കപ്പെട്ടു بِرِيحٍ ഒരു കാറ്റുകൊണ്ട് صَرْصَرٍ ശരശരെയുള്ള (ഇരമ്പി വീശുന്ന), അതിശൈത്യമായ, ഉഗ്രമായ عَاتِيَةٍ ഉഗ്രമായ, ഊക്കേറിയ, അതിരുകവിഞ്ഞ ﴾7﴿ سَخَّرَهَا അതിനെ അവൻ കീഴ്പ്പെടുത്തി (നിയോഗിച്ചു) عَلَيْهِمْ അവരിൽ سَبْعَ لَيَالٍ ഏഴ് രാത്രി وَثَمَـٰنِيَةَ أَيَّامٍ എട്ട് ദിനവും (പകലും) حُسُومًا തുടർച്ചയായി, നശിപ്പിച്ചുകൊണ്ടിരിക്കുന്ന നിലയിൽ فَتَرَى അപ്പോൾ നിനക്ക് കാണാം ٱلْقَوْمَ ജനതയെ فِيهَا അതിൽ (കാറ്റിൽ), അവയിൽ (ദിനരാത്രങ്ങളിൽ) صَرْعَىٰ വീഴ്ത്തപ്പെട്ട (വീണുകിടക്കുന്ന)വരായി كَأَنَّهُمْ അവരാണെന്നപോലെ أَعْجَاز തടികൾ, മുരടുകൾ نَخْلٍ ഈത്തപ്പനയുടെ خَاوِيَةٍ കടപുഴങ്ങിവീണ ﴾8﴿ فَهَلْ تَرَىٰ അപ്പോൾ (എനി) നീ കാണുന്നുവോ لَهُم അവർക്ക് مِّنۢ بَاقِيَةٍ വല്ല അവശിഷ്ടവും, ശേഷിപ്പും

---

പെട്ടെന്ന് ഊക്കോടെ വന്നു ആഞ്ഞുമുട്ടി ഞെട്ടിപ്പിക്കുന്ന ഭയങ്കരസംഭവം എന്നത്രെ القارعة കൊണ്ട് വിവക്ഷ. ഇതും ക്വിയാമത്ത്നാളിന്റെ ഒരു നാമവിശേഷണമാകുന്നു. ഥമൂദ് ഗോത്രത്തെ അല്ലാഹു നശിപ്പിച്ചത് ഒരു ഘോരശബ്ദം (الصيحة) മുഖേനയായിരുന്നുവെന്ന് 11: 67 മുതലായ സ്ഥലങ്ങളിൽ ക്വുർആൻ വ്യക്തമാക്കിയിട്ടുണ്ട്. അതാണിവിടെ الطاغية (അതിരുകവിഞ്ഞ സംഭവം) കൊണ്ട് ഉദ്ദേശിക്കുന്നത്. ആദിന്റെ ശിക്ഷയെപ്പറ്റി അല്ലാഹുതന്നെ ഇവിടെ വിവരിച്ചു പറഞ്ഞിരിക്കുന്നുവല്ലോ.

وَجَآءَ فِرْعَوْنُ وَمَن قَبْلَهُۥ وَٱلْمُؤْتَفِكَـٰتُ بِٱلْخَاطِئَةِ ﴿٩﴾

**﴾9﴿ഫിർഔനും, അവന്റെ മുമ്പുള്ളവരും, അടിമേലായി മറിഞ്ഞ രാജ്യങ്ങളും (രാജ്യക്കാരും) പിഴച്ച പ്രവർത്തനവുമായിവന്നു.**

فَعَصَوْا۟ رَسُولَ رَبِّهِمْ فَأَخَذَهُمْ أَخْذَةً رَّابِيَةً ﴿١٠﴾

**﴾10﴿ അങ്ങനെ, അവർ തങ്ങളുടെ രക്ഷിതാവിന്റെ റസൂലിനോട് അനുസരണക്കേട് പ്രവർത്തിച്ചു. അപ്പോൾ അവൻ (രക്ഷിതാവ്) അവരെ കവിഞ്ഞതായ ഒരു പിടുത്തം പിടിച്ചു (ശിക്ഷിച്ചു)!**

إِنَّا لَمَّا طَغَا ٱلْمَآءُ حَمَلْنَـٰكُمْ فِى ٱلْجَارِيَةِ ﴿١١﴾

**﴾11﴿ നിശ്ചയമായും വെള്ളം അതിരുകവിഞ്ഞ അവസരത്തിൽ നിങ്ങളെ നാം കപ്പലിൽ കയറ്റി (രക്ഷിച്ചു).**

لِنَجْعَلَهَا لَكُمْ تَذْكِرَةً وَتَعِيَهَآ أُذُنٌ وَٰعِيَةٌ ﴿١٢﴾

﴾12﴿ നിങ്ങള്‍ക്ക് അവയെ ഒരു സ്മരണയാക്കുവാനും, പഠി(ച്ചു ഗ്രഹി)ക്കുന്ന കാതുകള്‍ക്ക് അവ പഠി(ച്ചുഗ്രഹി)ക്കുവാനും വേണ്ടിയത്രെ (അതെല്ലാം).

---

وَجَآءَ فِرْعَوْنُ ﴾9﴿ ഫിര്‍ഔനും വന്നു وَمَن قَبْلَهُۥ അവന്റെ മുമ്പുള്ളവരും وَٱلْمُؤْتَفِكَٰتُ അടിമേലെ (തലകീഴായി) മറിഞ്ഞവയും بِٱلْخَاطِئَةِ പിഴച്ചത് (പിഴച്ച പ്രവൃത്തി) കൊണ്ട് ﴾10﴿ فَعَصَوْا۟ എന്നിട്ടവര്‍ അനുസരണക്കേട് കാട്ടി رَسُولَ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ റസൂലിന് فَأَخَذَهُمْ അപ്പോള്‍ അവന്‍ അവരെ പിടിച്ചു أَخْذَةً ഒരു പിടുത്തം رَّابِيَةً കവിഞ്ഞ, മുന്തിയ (ശക്തമായ) ﴾11﴿ إِنَّا നിശ്ചയമായും നാം لَمَّا طَغَا അതിരുകവിഞ്ഞപ്പോള്‍ ٱلْمَآءُ വെള്ളം حَمَلْنَٰكُمْ നിങ്ങളെ നാം വഹിച്ചു (കയറ്റി) ٱلْجَارِيَةِ (കയറ്റി) കപ്പലില്‍, പത്തേമാരിയില്‍ ﴾12﴿ لِنَجْعَلَهَا لَكُمْ അവയെ നിങ്ങള്‍ക്ക് നാം ആക്കുവാന്‍ വേണ്ടി تَذْكِرَةً ഒരു സ്മരണ, ഉപദേശം وَتَعِيَهَآ അവയെ പഠിക്കു (ഗ്രഹിക്കു) വാനും أُذُنٌ കാതുകള്‍, ചെവികള്‍ وَٰعِيَةٌ പഠിക്കുന്ന

---

മേല്‍ ചൂണ്ടിക്കാട്ടിയ സമുദായങ്ങളുടെ സംഭവങ്ങളെല്ലാം ഇതിനുമുമ്പ് പല സൂറത്തുകളിലുമായി ഒന്നിലധികം തവണ നാം വായിച്ചുകഴിഞ്ഞതാണ്. ഇവിടെ അതെല്ലാം ചൂണ്ടിക്കാട്ടുക മാത്രമാണ് അല്ലാഹു ചെയ്യുന്നത്. നൂഹ് നബി (അ) യുടെ കപ്പലില്‍ കയറ്റി രക്ഷപ്പെടുത്തിയവരെ ഉദ്ദേശിച്ചാണ് നാം നിങ്ങളെ കപ്പലില്‍ കയറ്റി രക്ഷിച്ചുവെന്ന് പറഞ്ഞത്. അന്ന് ആ കപ്പലില്‍ രക്ഷപ്പെട്ടവരുടെ സന്താനപരമ്പരയില്‍ പെട്ടവരാണ് ഇന്നുള്ള ഈ ജനത. (37 : 77) ഇവരുടെ പിതാക്കള്‍ അന്ന് രക്ഷപ്പെട്ടതുകൊണ്ടാണല്ലോ ഇവര്‍ ഇന്ന് ജീവിക്കുന്നത്. 11 -ാം വചനം ഈ അനുഗ്രഹം അനുസ്മരിപ്പിക്കുകകൂടി ചെയ്യുന്നു. ഖിയാമത്തു നാളിനെയും, അതില്‍ സംഭവിക്കാനിരിക്കുന്ന കാര്യങ്ങളെയും നിഷേധിച്ച മേല്‍ചൂണ്ടിക്കാട്ടിയ സമുദായങ്ങളുടെ ചരിത്രങ്ങള്‍ ഇവിടെ എടുത്തുകാട്ടുന്നതിന്റെ ആവശ്യം എന്താണെന്ന് 12 -ാം വചനത്തില്‍ വ്യക്തമാക്കുന്നു. അതെ, ജനങ്ങള്‍ ഓര്‍മിക്കുവാനും പാഠം പഠിക്കുവാനും തന്നെ.

فَإِذَا نُفِخَ فِى ٱلصُّورِ نَفْخَةٌ وَٰحِدَةٌ ﴿١٣﴾

﴾13﴿ എന്നാല്‍, കാഹളത്തില്‍ ഒരൊറ്റ ഊത്ത് ഊതപ്പെട്ടാല്‍!-

وَحُمِلَتِ ٱلْأَرْضُ وَٱلْجِبَالُ فَدُكَّتَا دَكَّةً وَٰحِدَةً ﴿١٤﴾

﴾14﴿ ഭൂമിയും, പര്‍വ്വതങ്ങളും പൊക്കിയെടുക്കപ്പെടുകയും, എന്നിട്ട് അവ ഒരു ഇടിച്ചു തകര്‍ക്കല്‍ തകര്‍ത്തപ്പെടുകയും (ചെയ്താല്‍),-

فَيَوْمَئِذٍ وَقَعَتِ ٱلْوَاقِعَةُ ﴿١٥﴾

《15》 അപ്പോൾ, അന്ന് (ആ) സംഭവം സംഭവിക്കുകയായി!

وَٱنشَقَّتِ ٱلسَّمَآءُ فَهِىَ يَوْمَئِذٍ وَاهِيَةٌ ﴿١٦﴾

《16》 ആകാശം പൊട്ടിപ്പിളരുകയും ചെയ്യും എന്നിട്ടത് അന്ന് (കുഴഞ്ഞ്) ദുർബലമായതായിരിക്കും.

وَٱلْمَلَكُ عَلَىٰٓ أَرْجَآئِهَا ۚ وَيَحْمِلُ عَرْشَ رَبِّكَ فَوْقَهُمْ يَوْمَئِذٍ ثَمَـٰنِيَةٌ ﴿١٧﴾

《17》 മലക്കുകൾ അതിന്റെ (നാനാ) ഭാഗങ്ങളിലുമുണ്ടായിരിക്കും. നിന്റെ റബ്ബിന്റെ 'അർശ്' [സിംഹാസനം] അന്ന് അവരുടെ മീതെയായി എട്ട് കൂട്ടർ വഹിക്കുന്നതുമാണ്.

يَوْمَئِذٍ تُعْرَضُونَ لَا تَخْفَىٰ مِنكُمْ خَافِيَةٌ ﴿١٨﴾

《18》 അന്നത്തെ ദിവസം നിങ്ങൾ കാണിക്കപ്പെടുന്നതാണ് [ഹാജരാക്കപ്പെടുന്നതാണ്]. (രഹസ്യമായി) മറഞ്ഞുകിടക്കുന്ന ഒരു കാര്യവും (അന്ന്) നിങ്ങളിൽനിന്ന് മറഞ്ഞുപോകുന്നതല്ല.

---

《13》 فَإِذَا نُفِخَ എന്നാൽ ഊതപ്പെട്ടാൽ فِى ٱلصُّورِ കാഹളത്തിൽ, കൊമ്പിൽ نَفْخَةٌ وَٰحِدَةٌ ഒരൊറ്റ ഊത്ത് 《14》 وَحُمِلَتِ പൊക്കപ്പെടുകയും (ഉയർത്തപ്പെടുകയും) ٱلْأَرْضُ ഭൂമി وَٱلْجِبَالُ മലകളും, പർവ്വതങ്ങളും فَدُكَّتَا എന്നിട്ട് രണ്ടും പൊടിച്ച് തകർക്കപ്പെട്ടാൽ, നിരത്തപ്പെട്ടാൽ دَكَّةً وَٰحِدَةً ഒറ്റ ഇടിച്ചു തകർക്കൽ 《15》 فَيَوْمَئِذٍ അപ്പോൾ ആ ദിവസം وَقَعَتِ സംഭവിക്കുകയായി ٱلْوَاقِعَةُ (ആ) സംഭവം 《16》 وَٱنشَقَّتِ പൊട്ടിപ്പിളരുകയും ചെയ്യും ٱلسَّمَآءُ ആകാശം فَهِىَ എന്നിട്ടത് يَوْمَئِذٍ അന്നത്തെ ദിവസം وَاهِيَةٌ ദുർബ്ബലമായതായിരിക്കും 《17》 وَٱلْمَلَكُ മലക്കുകൾ عَلَىٰٓ أَرْجَآئِهَا അതിന്റെ നാനാഭാഗങ്ങളിലുണ്ടായിരിക്കും وَيَحْمِلُ വഹിക്കുന്നതാണ് عَرْشَ رَبِّكَ നിന്റെ റബ്ബിന്റെ അർശ് فَوْقَهُمْ അവരുടെ മീതെ يَوْمَئِذٍ ആ ദിവസം ثَمَـٰنِيَةٌ എട്ടുകൂട്ടർ, എട്ടാൾ 《18》 يَوْمَئِذٍ ആ ദിവസം تُعْرَضُونَ നിങ്ങൾ കാണിക്കപ്പെടും, പ്രദർശിപ്പിക്കപ്പെടും لَا تَخْفَىٰ മറഞ്ഞു (രഹസ്യമായി- ഒളിഞ്ഞു) പോകയില്ല مِنكُمْ നിങ്ങളിൽനിന്ന് خَافِيَةٌ ഒരു മറഞ്ഞ (ഗോപ്യമായ)തും

ആദ്യത്തെ വചനങ്ങളിൽ, ഒന്നാമത്തെ കാഹളമൂത്തിനെത്തുടർന്നുണ്ടാകുന്ന സംഭവവികാസങ്ങളെക്കുറിച്ചും, പിന്നീട് അല്ലാഹുവിന്റെ മുമ്പിൽ സൃഷ്ടികളെ വിചാരണക്ക് കൊണ്ടുവരുന്ന ഘട്ടത്തെക്കുറിച്ചുമാണ് പറയുന്നത്. സൂറത്തുൽ ഫജ്റിൽ ﴿إذا دكت الأرض دكا دكا﴾ ﴿ وجاء ربك والملك صفا صفا﴾ (ഭൂമി ഇടി പൊടിയായി ഇടിച്ച് തകർക്കപ്പെടുകയും, നിന്റെ റബ്ബും, അണി അണിയായി മലക്കുകളും വരുകയും ചെയ്താൽ!) എന്ന് പ്രസ്താവിച്ചതും ഇതേ അവസരത്തെക്കുറിച്ച് തന്നെയാകുന്നു. താഴെ സൂറത്തുകളിൽ ക്വിയാമത്ത്നാളിലെ സംഭവവികാസങ്ങളെപ്പറ്റി കൂടുതൽ പ്രസ്താവിച്ചു കാണാം.

അന്ന് 'അർശാ'കുന്ന സിംഹാസനം വഹിക്കുന്നത് എട്ടുകൂട്ടരായിരിക്കും എന്ന് പറഞ്ഞതിന്റെ വിശദീകരണവും, അതിൽ അടങ്ങിയ രഹസ്യവും നമുക്കറിയുന്നതല്ല. അല്ലാഹുവും അവന്റെ റസൂലും പറഞ്ഞുതന്നതിൽ കവിഞ്ഞ് നമുക്ക് ഇത്തരം കാര്യങ്ങളെക്കുറിച്ച് അനുമാനിക്കുവാൻ നിവൃത്തിയില്ല. ഏതായാലും ആ സന്ദർഭത്തിന്റെ ഗൗരവാവസ്ഥയാണ് അത് ചൂണ്ടിക്കാട്ടുന്നത്. 'എട്ടുകൂട്ടർ' (ثمانية) എന്ന് പറഞ്ഞതിന്റെ താൽപര്യം എട്ട് മലക്കുകൾ എന്നാണെന്നും, അതല്ല എട്ടുസംഘം മലക്കുകൾ എന്നാണെന്നും വ്യാഖ്യാതാക്കൾ പ്രസ്താവിച്ചിരിക്കുന്നു. സ്ഥലകാലങ്ങളിൽനിന്നും, സൃഷ്ടികളുമായുള്ള എല്ലാവിധ സാദൃശ്യങ്ങളിൽ നിന്നും പരിശുദ്ധനാണല്ലോ അല്ലാഹു. അതുകൊണ്ട് നമ്മുടെ ഐഹിക കോടതികളെപ്പറ്റി നാം വിഭാവനം ചെയ്യുന്നതുപോലെയുള്ള യാതൊരു വിഭാവനയും ലോകസ്രഷ്ടാവായ അല്ലാഹുവിന്റെ മഹാകോടതിയെപ്പറ്റി നാം വിഭാവനം ചെയ്തുകൂടാത്തതാകുന്നു. അപ്പോൾ അവന്റെ അർശിനെ സംബന്ധിച്ചും, അത് മലക്കുകൾ വഹിക്കുന്നതിനെ സംബന്ധിച്ചുമെല്ലാം അത് ഇന്നിന്ന പ്രകാരത്തിലായിരിക്കുമെന്ന് നിർണയിച്ചു രൂപപ്പെടുത്തുവാൻ നമുക്ക് പാടില്ല; നമുക്കതിനുള്ള കഴിവുമില്ല.

فَأَمَّا مَنْ أُوتِيَ كِتَٰبَهُۥ بِيَمِينِهِۦ فَيَقُولُ هَآؤُمُ ٱقْرَءُوا۟ كِتَٰبِيَهْ ﴿١٩﴾

**﴾19﴿ എന്നാൽ, അപ്പോൾ ഏതൊരുവന് അവന്റെ ഗ്രന്ഥം [കർമരേഖ] തന്റെ വലങ്കയ്യിൽ കൊടുക്കപ്പെട്ടുവോ അവൻ പറയും: 'ഇതാ, എടുത്തുകൊള്ളുവിൻ, എന്റെ ഗ്രന്ഥം വായിക്കുവിൻ!-'**

إِنِّى ظَنَنتُ أَنِّى مُلَٰقٍ حِسَابِيَهْ ﴿٢٠﴾

**﴾20﴿ 'നിശ്ചയമായും എന്റെ വിചാരണയെ ഞാൻ കണ്ടുമുട്ടുന്നവനാണെന്ന് ഞാൻ (മുമ്പെ) ധരിച്ചിരിക്കുന്നു.'**

فَهُوَ فِى عِيشَةٍ رَّاضِيَةٍ ﴿٢١﴾

**﴾21﴿ അങ്ങനെ, അവൻ തൃപ്തികരമായ ജീവിതത്തിലായിരിക്കും;-**

فِى جَنَّةٍ عَالِيَةٍ ﴿٢٢﴾

《24》 അതായത്, ഉന്നതമായ സ്വർഗത്തിൽ!

قُطُوفُهَا دَانِيَةٌ ﴿٢٣﴾

《23》 അതിലെ (പറിച്ചെടുക്കുന്ന) പഴങ്ങൾ താണു (അടുത്ത്) വരുന്ന വയാകുന്നു.

كُلُوا۟ وَٱشْرَبُوا۟ هَنِيٓـًٔا بِمَآ أَسْلَفْتُمْ فِى ٱلْأَيَّامِ ٱلْخَالِيَةِ ﴿٢٤﴾

《24》 'നിങ്ങൾ മംഗളമായി (ആനന്ദപൂർവ്വം) തിന്നുകയും, കുടിക്കുകയും ചെയ്തുകൊള്ളുവിൻ, കഴിഞ്ഞുപോയ ദിവസങ്ങളിൽ നിങ്ങൾ മുൻചെയ്തുവെച്ചതിന്റെ ഫലമായിട്ട്! (എന്ന് അവരോട് പറയപ്പെടും.)'

---

《19》 فَأَمَّا مَنْ എന്നാൽ അപ്പോൾ യാതൊരുവൻ أُوتِىَ كِتَـٰبَهُۥ അവൻ അവന്റെ ഗ്രന്ഥം കൊടുക്കപ്പെട്ട بِيَمِينِهِۦ അവന്റെ വലങ്കയ്യിൽ فَيَقُولُ അവൻ പറയും هَآؤُمُ ഇതാ എടുക്കുവിൻ ٱقْرَءُوا۟ വായിക്കുവിൻ كِتَـٰبِيَهْ എന്റെ ഗ്രന്ഥം 《20》 إِنِّى ظَنَنتُ നിശ്ചയമായും ഞാൻ ധരിച്ചു, വിചാരിച്ചിരിക്കുന്നു أَنِّى مُلَـٰقٍ ഞാൻ കണ്ടുമുട്ടുന്ന (നേരിടുന്ന)വനാണെന്ന് حِسَابِيَهْ എന്റെ വിചാരണയെ 《21》 فَهُوَ അങ്ങനെ (അപ്പോൾ) അവൻ فِى عِيشَةٍ ജീവിതത്തിൽ ആയിരിക്കും رَّاضِيَةٍ തൃപ്തികരമായ 《22》 فِى جَنَّةٍ അതായത് സ്വർഗത്തിൽ عَالِيَةٍ ഉന്നതമായ, മേലായ 《23》 قُطُوفُهَا അതിലെ (പറിച്ചെടുക്കുന്ന) പഴങ്ങൾ, പഴക്കുലകൾ دَانِيَةٌ അടുത്തവ (താണുവരുന്നവ)യായിരിക്കും 《24》 كُلُوا۟ തിന്നുകൊള്ളുവിൻ وَٱشْرَبُوا۟ കുടിക്കുകയും ചെയ്യുവിൻ هَنِيٓـًٔا ആനന്ദകരമായി, മംഗളമായി بِمَآ أَسْلَفْتُمْ നിങ്ങൾ മുൻചെയ്തത് നിമിത്തം فِى ٱلْأَيَّامِ ദിവസങ്ങളിൽ (കാലങ്ങളിൽ) ٱلْخَالِيَةِ കഴിഞ്ഞുപോയതായ

---

സജ്ജനങ്ങളായ ഭാഗ്യവാൻമാർക്ക് അവരുടെ കർമങ്ങൾ രേഖപ്പെടുത്തിയ ഗ്രന്ഥങ്ങൾ അവരുടെ വലങ്കൈകളിൽ കൊടുക്കപ്പെടുന്നു. അത് ലഭിക്കുമ്പോൾ അവർക്ക് അഭിമാനവും സന്തോഷവുമായിരിക്കും. മറ്റുള്ളവർ അത് എടുത്തുവായിച്ചു നോക്കുവാൻ അവർക്ക് ആവേശം തോന്നും. അല്ലാഹുവിന്റെ വിചാരണയെ നേരിടേണ്ടിവരുമെന്ന് തങ്ങൾ ഇഹത്തിൽവെച്ചുതന്നെ ധരിച്ചുവെച്ചിരുന്നു- അഥവാ അതനുസരിച്ച് ബോധപൂർവ്വം പ്രവർത്തിച്ചുപോന്നു- അതുകൊണ്ട് തങ്ങൾ രക്ഷപ്പെട്ടു എന്നൊക്കെ അവർ കൃതാർത്ഥരായിത്തീരുകയും ചെയ്യും. അല്ലാഹുവിന്റെ പ്രീതിയെ ഉന്നംവെച്ച് ജീവിച്ചുവന്ന അവർക്ക് ലഭിക്കുന്ന പ്രതിഫലമോ? അവരുടെ ഇഷ്ടാനുസരണം സർവ്വ സ്വതന്ത്രമായി ശാശ്വതവിഹാരം കൊള്ളാവുന്ന ഉന്നത സ്വർഗവും! ഇങ്ങനെയുള്ള സജ്ജനങ്ങളിൽ നമ്മെയെല്ലാം

അല്ലാഹു ഉൾപ്പെടുത്തട്ടെ. ആമീൻ. സ്വർഗത്തിലെ ഫലങ്ങൾ താണു അടുത്ത് വരുന്നതാണ് (قطوفها دانيه) എന്ന് പറഞ്ഞതിന്റെ സാരം, പറിച്ചെടുക്കുവാൻ ആഗ്രഹിക്കുന്ന ഫലങ്ങൾ അവരുടെ അടുക്കലേക്ക് ഇങ്ങോട്ട് അടുത്തുവരുന്നതാണ്- അഥവാ പറിച്ചെടുക്കാൻ യാതൊരുവിധശ്രമവും അവർ നടത്തേണ്ടതില്ല- എന്നത്രെ.

وَأَمَّا مَنْ أُوتِيَ كِتَٰبَهُۥ بِشِمَالِهِۦ فَيَقُولُ يَٰلَيْتَنِى لَمْ أُوتَ كِتَٰبِيَهْ ﴿٢٥﴾

**《25》 എന്നാൽ, യാതൊരുവന്റെ ഇടങ്കയ്യിൽ അവന്റെ ഗ്രന്ഥം കൊടുക്കപ്പെട്ടുവോ അവനാകട്ടെ, അവൻ പറയും; 'ഹാ! എന്റെ ഗ്രന്ഥം എനിക്ക് നൽകപ്പെടാതിരുന്നെങ്കിൽ നന്നായേനേ!'**

وَلَمْ أَدْرِ مَا حِسَابِيَهْ ﴿٢٦﴾

**《26》 'എന്റെ വിചാരണ എന്താണെന്ന് ഞാൻ അറിയാതെയും (ഇരുന്നെങ്കിൽ നന്നായേനെ)!-'**

يَٰلَيْتَهَا كَانَتِ ٱلْقَاضِيَةَ ﴿٢٧﴾

**《27》'ഹാ! അത് [അക്കാര്യം -അഥവാ മരണം] തീരുമാനം വരുത്തുന്നതായിരുന്നെങ്കിൽ നന്നായേനെ! [അതോടെ] എല്ലാം അവസാനിച്ചിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു!'**

مَآ أَغْنَىٰ عَنِّى مَالِيَهْ ۜ ﴿٢٨﴾

**《28》'എന്റെ ധനം എനിക്ക് ഉപകരിച്ചില്ല!'**

هَلَكَ عَنِّى سُلْطَٰنِيَهْ ﴿٢٩﴾

**《29》'എന്റെ സ്വാധീനശക്തി എന്നിൽനിന്ന് നശിച്ചു (നഷ്ടപ്പെട്ടു) പോയി!'**

---

《25》وَأَمَّا مَنْ أُوتِيَ എന്നാൽ കൊടുക്കപ്പെട്ടവനോ كِتَٰبَهُ തന്റെ ഗ്രന്ഥം بِشِمَالِهِ തന്റെ ഇടങ്കയ്യിൽ فَيَقُولُ അവൻ പറയും يَٰلَيْتَنِى ഹാ ഞാനായിരുന്നെങ്കിൽ നന്നായേനേ لَمْ أُوتَ എനിക്ക് നൽകപ്പെടാതെ (ഇരുന്നെങ്കിൽ) كِتَٰبِيَهْ എന്റെ ഗ്രന്ഥം 《26》 وَلَمْ أَدْرِ ഞാൻ അറിയാതെയും (ഇരുന്നെങ്കിൽ) مَا حِسَابِيَهْ എന്റെ വിചാരണ എന്താണെന്ന് 《27》 يَٰلَيْتَهَا ഹാ അതായെങ്കിൽ നന്നായേനേ كَانَتِ അതായിരുന്നുവെങ്കിൽ) ٱلْقَاضِيَةَ തീരുമാനം വരുത്തുന്നത്, കലാശിപ്പിക്കുന്നത് 《28》 مَآ أَغْنَىٰ ഐശ്വര്യമാക്കിയില്ല (ഉപകരിച്ചില്ല) عَنِّى എനിക്ക്, എന്നെ സംബന്ധിച്ച് مَالِيَهْ എന്റെ ധനം, എനിക്കുള്ളത് 《29》 هَلَكَ عَنِّى എനിക്ക് നശിച്ചു (നഷ്ടപ്പെട്ടു) سُلْطَٰنِيَهْ എന്റെ ശക്തി, (സ്വാധീനം) അധികാരം, പ്രമാണം, ന്യായം

കുറ്റവാളികളുടെ കർമരേഖയാകുന്ന ഗ്രന്ഥം അവരുടെ ഇടങ്കയ്യിലായിരിക്കും കൊടുക്കപ്പെടുക. അപ്പോൾ അവർ അങ്ങേഅറ്റം ഖേദത്തിലും നിരാശയിലുമായിത്തീരുന്നു. 'അയ്യോ! ഈ ഗ്രന്ഥം കിട്ടിയിരുന്നില്ലെങ്കിൽ!! അയ്യോ! വിചാരണ അനുഭവിക്കേണ്ടി വന്നിരുന്നില്ലെങ്കിൽ! ആ മരണത്തോടുകൂടി എല്ലാം കഴിഞ്ഞിരുന്നുവെങ്കിൽ എത്ര നന്നായേനേ! അയ്യോ! എന്റെ സ്വത്തും സമ്പത്തും ഒന്നും എനിക്ക് ഉപകരിച്ചില്ലല്ലോ! അയ്യോ! എനിക്കിവിടെ ഒരു കഴിവും സ്വാധീനവും ഇല്ലാതായല്ലോ!!'എന്നൊക്കെ പറഞ്ഞു അവർ വിലപിച്ചുകൊണ്ടിരിക്കും.

مالية എന്ന വാക്കിന് 'എന്റെ ധനം' എന്ന അർത്ഥമാണ് നാം മുകളിൽ സ്വീകരിച്ചത്. 'എനിക്കുള്ളത്' എന്നും അതിന് അർത്ഥം വരാം. അഥവാ എന്റേതായുള്ള യാതൊന്നും എനിക്ക് ഉപകരിച്ചില്ലല്ലോ എന്ന് സാരം. അതുപോലെത്തന്നെ سلطانية എന്ന വാക്കിന് 'എന്റെ ന്യായം' എന്നും അർത്ഥം കൽപിക്കപ്പെട്ടിട്ടുണ്ട്. അഥവാ ന്യായങ്ങളും തെളിവുകളും കൊണ്ടുവന്നു സമർപ്പിക്കുവാനുള്ള അവസരം ഇല്ലാതായല്ലോ എന്നായിരിക്കും അപ്പോൾ ഉദ്ദേശ്യം. രണ്ടായാലും തത്വത്തിൽ ഒന്നുതന്നെ. ഇവരെക്കുറിച്ച് അല്ലാഹു മലക്കുകളോട് കൽപിക്കുന്നത് ഇപ്രകാരമായിരിക്കും:-

خُذُوهُ فَغُلُّوهُ ﴿٣٠﴾

**﴾30﴿ 'അവനെ പിടിക്കുവിൻ! എന്നിട്ട് അവനെ (കഴുത്തോട് ചേർത്ത്) ആമം വെക്കുവിൻ!'**

ثُمَّ ٱلْجَحِيمَ صَلُّوهُ ﴿٣١﴾

**﴾31﴿ 'പിന്നെ, അവനെ ജ്വലിക്കുന്ന നരകത്തിൽ കടത്തുവിൻ!'**

ثُمَّ فِى سِلْسِلَةٍ ذَرْعُهَا سَبْعُونَ ذِرَاعًا فَٱسْلُكُوهُ ﴿٣٢﴾

**﴾32﴿ 'പിന്നെ, എഴുപതുമുഴം അളവുള്ള ചങ്ങലയിൽ അവനെ പ്രവേശിപ്പിക്കുവിൻ!-'**

إِنَّهُۥ كَانَ لَا يُؤْمِنُ بِٱللَّهِ ٱلْعَظِيمِ ﴿٣٣﴾

**﴾33﴿ '(കാരണം) നിശ്ചയമായും അവൻ, മഹാനായ അല്ലാഹുവിൽ വിശ്വസിച്ചിരുന്നില്ല;'**

وَلَا يَحُضُّ عَلَىٰ طَعَامِ ٱلْمِسْكِينِ ﴿٣٤﴾

**﴾34﴿ 'സാധുവിന് ഭക്ഷണം നൽകുന്നതിന് അവൻ പ്രോത്സാഹനം നൽകിയിരുന്നതുമില്ല.'**

فَلَيۡسَ لَهُ ٱلۡيَوۡمَ هَٰهُنَا حَمِيمٞ ﴿٣٥﴾

《35》 'ആകയാൽ ഒരു ഉറ്റബന്ധുവും ഇന്ന് അവന് ഇവിടെയില്ല.'

وَلَا طَعَامٌ إِلَّا مِنۡ غِسۡلِينٖ ﴿٣٦﴾

《36》 'ഗിസ്‌ലീനി'ൽ നിന്നല്ലാതെ (അവന്) ഭക്ഷണവും ഇല്ല:-

لَّا يَأۡكُلُهُۥٓ إِلَّا ٱلۡخَٰطِـُٔونَ ﴿٣٧﴾

《37》 [പിഴച്ചവർ] തെറ്റ് ചെയ്തവർ അല്ലാതെ അത് ഭക്ഷിക്കുകയില്ല.

---

《30》 خُذُوهُ അവനെ പിടിക്കുവിൻ فَغُلُّوهُ എന്നിട്ടവനെ ആമത്തിൽ ബന്ധിക്കുവിൻ 《31》 ثُمَّ പിന്നെ ٱلۡجَحِيمَ ജ്വലിക്കുന്ന (ആളിക്കത്തുന്ന) നരകത്തിൽ صَلُّوهُ അവനെ കടത്തുവിൻ, ഇട്ടെരിക്കുവിൻ 《32》 ثُمَّ فِي سِلۡسِلَةٖ പിന്നെ ഒരു ചങ്ങലയിൽ ذَرۡعُهَا അതിന്റെ (നീള) അളവ് سَبۡعُونَ ذِرَاعٗا എഴുപത് മുഴമാണ് فَٱسۡلُكُوهُ അവനെ പ്രവേശിപ്പിക്കുവിൻ 《33》 إِنَّهُۥ كَانَ നിശ്ചയമായും അവനായിരുന്നു لَا يُؤۡمِنُ വിശ്വസിക്കാതെ بِٱللَّهِ അല്ലാഹുവിൽ ٱلۡعَظِيمِ മഹാനായ 《34》 وَلَا يَحُضُّ അവൻ പ്രോത്സാഹനം (പ്രേരണ) നൽകിയിരുന്നതുമില്ല عَلَىٰ طَعَامِ ഭക്ഷണം നൽകുവാൻ- ഭക്ഷണത്തിന് ٱلۡمِسۡكِينِ സാധുവിന്, പാവപ്പെട്ടവന്റെ 《35》 فَلَيۡسَ لَهُ ആകയാൽ അവനില്ല ٱلۡيَوۡمَ ഇന്ന് هَٰهُنَا ഇവിടെ حَمِيمٞ ഒരു ഉറ്റബന്ധുവും, ചങ്ങാതിയും 《36》 وَلَا طَعَامٌ ഭക്ഷണവുമില്ല إِلَّا مِنۡ غِسۡلِينٖ ഗിസ്‌ലീനിൽനിന്നല്ലാതെ 《37》 لَّا يَأۡكُلُهُۥٓ അതിനെ തിന്നുക (ഭക്ഷിക്കുക)യില്ല إِلَّا ٱلۡخَٰطِـُٔونَ പിഴച്ച (തെറ്റ് ചെയ്ത)വർ അല്ലാതെ

---

ഇത്രയും കഠിനകഠോരമായ ശിക്ഷ അവർക്ക് നൽകപ്പെടുവാൻ രണ്ട് കാരണം അല്ലാഹു എടുത്തുപറഞ്ഞിട്ടുള്ളത് ശ്രദ്ധേയമാകുന്നു. അല്ലാഹുവിൽ അവർ വിശ്വസിച്ചിരുന്നില്ല, സാധുക്കൾക്ക് ഭക്ഷണം നൽകുവാൻ പ്രേരണ നൽകിയിരുന്നതുമില്ല. ഇതാണ് അവ. എല്ലാവിധ നന്മയുടെയും, എല്ലാതരം സൽക്കർമങ്ങളുടെയും അടിത്തറ അല്ലാഹുവിലുള്ള വിശ്വാസമാണല്ലോ. അല്ലാഹുവിൽ വിശ്വസിക്കാത്തവർ വല്ല നല്ല കാര്യവും ചെയ്തിരുന്നാൽപോലും അത് പരലോകത്തുവെച്ച് അല്ലാഹുവിന്റെ പ്രതിഫലത്തിന് അർഹമാകുന്നതുമല്ല. 25 : 23 മുതലായ സ്ഥലങ്ങളിൽ അല്ലാഹു ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. സഹജീവികളോടുള്ള കടമകളിൽവെച്ച് ഏറ്റവും പ്രധാനമർഹിക്കുന്ന ഒന്നാണ് പാവപ്പെട്ടവർക്ക് ഭക്ഷണം നൽകൽ. അതിന് തയ്യാറില്ലാത്തവനിൽനിന്ന് മറ്റുള്ളവർക്ക് എന്ത് ഉപകാരമാണ് ലഭിക്കുവാനുള്ളത്?! ചുരുക്കത്തിൽ, ഈ രണ്ട് കാര്യങ്ങളുടെയും അഭാവത്തിന്റെ അർത്ഥം അവൻ സ്രഷ്ടാവിനോടും സൃഷ്ടികളോടുമുള്ള കടപ്പാടുകൾ പാലിക്കാത്തവനാണ് എന്നാണല്ലോ.

സാധുക്കൾക്ക് ഭക്ഷണം നൽകിയിരുന്നില്ല എന്നോ മറ്റോ പറയാതെ, അതിന് പ്രേരണ നൽകിയിരുന്നില്ല ( ولا يحض) എന്ന് പറഞ്ഞിരിക്കുന്നത് വളരെ അർത്ഥവത്താകുന്നു. അവരവർ നൽകിയാലും പോരാ, മറ്റുള്ളവരെക്കൊണ്ട് അത് ചെയ്യിക്കുവാൻവേണ്ടുന്ന പ്രേരണയും പരിശ്രമവുംകൂടി ആവശ്യമാണെന്ന് ഇതിൽനിന്ന് മനസ്സിലാക്കാവുന്നതാണ്. غسلين (ഗിസ്‌ലീൻ) കൊണ്ടുദ്ദേശ്യം എന്താണെന്നുള്ളതിൽ ഒന്നിലധികം അഭിപ്രായങ്ങൾ കാണാമെങ്കിലും, നരകക്കാരുടെ മാംസങ്ങളിൽനിന്ന് പൊട്ടി ഒഴുകുന്നതും ദുർഗന്ധം വമിക്കുന്നതുമായ ദുർന്നീരാണതെന്നത്രെ അധിക വ്യാഖ്യാതാക്കളും പ്രസ്താവിക്കുന്നത്. വ്രണങ്ങൾ മുതലായവ കഴുകിയവെള്ളം എന്നാണ് ആ വാക്കിന് ഭാഷാർത്ഥം. ഹാക്കിം (റ) ഉദ്ധരിച്ചതും അദ്ദേഹം ശരിവെച്ചതുമായ ഒരു ഹദീഥിൽ നബിﷺ ഇപ്രകാരം അരുളിച്ചെയ്തതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. ഗിസ്‌ലീനിൽനിന്ന് ഒരു കൊട്ടക്കോരിവെള്ളം ഇഹലോകത്തിൽ ഒഴുക്കപ്പെടുന്നപക്ഷം ഇഹത്തിലുള്ളവർക്കെല്ലാം അത് നാറ്റമുണ്ടാക്കുന്നതാണ്.

## വിഭാഗം- 2

فَلَآ أُقۡسِمُ بِمَا تُبۡصِرُونَ ﴿٣٨﴾

**﴾38﴿ എന്നാൽ, നിങ്ങൾ കാണുന്നവയെക്കൊണ്ട് ഞാൻ സത്യം ചെയ്തു പറയുന്നു:**

وَمَا لَا تُبۡصِرُونَ ﴿٣٩﴾

**﴾39﴿ നിങ്ങൾ കാണാത്തവയെക്കൊണ്ടും (സത്യം ചെയ്തു പറയുന്നു):-**

إِنَّهُۥ لَقَوۡلُ رَسُولٖ كَرِيمٖ ﴿٤٠﴾

**﴾40﴿ നിശ്ചയമായും, അത് (ക്വുർആൻ) മാന്യമായ ഒരു (ദൈവ)ദൂതന്റെ വാക്കുതന്നെ:**

وَمَا هُوَ بِقَوۡلِ شَاعِرٖۚ قَلِيلٗا مَّا تُؤۡمِنُونَ ﴿٤١﴾

**﴾41﴿ അത് ഒരു കവിയുടെ വാക്കല്ല. വളരെക്കുറച്ചേ നിങ്ങൾ വിശ്വസിക്കുന്നുള്ളൂ.**

وَلَا بِقَوۡلِ كَاهِنٖۚ قَلِيلٗا مَّا تَذَكَّرُونَ ﴿٤٢﴾

**﴾42﴿ (അത്) ഒരു പ്രശ്നക്കാരന്റെ വാക്കുമല്ല. വളരെക്കുറച്ചേ നിങ്ങൾ ആലോചിച്ചു നോക്കുന്നുള്ളൂ.**

تَنزِيلٞ مِّن رَّبِّ ٱلۡعَٰلَمِينَ ﴿٤٣﴾

**﴾43﴿ (സർവ്വ) ലോക രക്ഷിതാവിങ്കൽനിന്ന് അവതരിപ്പിച്ചതത്രെ (അത്).**

﴾38﴿ فَلَآ أُقْسِمُ എന്നാൽ ഞാൻ സത്യം ചെയ്തു പറയുന്നു بِمَا تُبْصِرُونَ നിങ്ങൾ കാണുന്നത് (കാണുന്നവ) കൊണ്ട് ﴾39﴿ وَمَا لَا تُبْصِرُونَ നിങ്ങൾ കാണാത്തവ കൊണ്ടും ﴾40﴿ إِنَّهُۥ നിശ്ചയമായും അത് لَقَوْلُ വാക്ക് (വചനം, പറയുന്നത്) തന്നെ رَسُولٍ كَرِيمٍ മാന്യമായ ഒരു റസൂലിന്റെ (ദൂതന്റെ) ﴾41﴿ وَمَا هُوَ അതല്ല بِقَوْلِ شَاعِرٍ ഒരു കവിയുടെ വാക്ക് قَلِيلًا مَّا എന്തോ വളരെ കുറച്ച് (മാത്രം) تُؤْمِنُونَ നിങ്ങൾ വിശ്വസിക്കുന്നു ﴾42﴿ وَلَا بِقَوْلِ വാക്കുമല്ല كَاهِنٍ ഒരു പ്രശ്ന(ഗണിത- ജോൽസ്യ) ക്കാരന്റെ قَلِيلًا مَّا എന്തോ (വളരെ)കുറച്ച് (മാത്രം) تَذَكَّرُونَ നിങ്ങൾ ആലോചിച്ചു നോക്കുന്നു ﴾43﴿ تَنزِيلٌ അവതരണം (അവതരിപ്പിക്കുന്നതാണ്) مِّن رَّبِّ രക്ഷിതാവിങ്കൽനിന്ന് ٱلْعَـٰلَمِينَ ലോകരുടെ (ലോക)

---

فلا أقسم എന്ന വാക്കിന്റെ ഘടന, അർത്ഥം, ഉദ്ദേശ്യം ആദിയായവയെപ്പറ്റി സൂറത്തുൽ വാക്വിഅഃ 75, 76 ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചത് ഓർക്കുക.

വക്താവിന്റെ സ്ഥിതിഗതികൾക്കനുസരിച്ച് വക്താക്കളുടെ വാക്കുകളിൽ വ്യത്യാസം കാണും. രാജാക്കളുടെ വാക്കിൽ രാജകീയതയും, രസികന്റെ വാക്കിൽ രസികത്വവും കാണാം. മാന്യൻമാരുടെ സംസാരത്തിൽ മാന്യതയും, നിന്ദ്യൻമാരുടെ സംസാരത്തിൽ നിന്ദ്യതയും അനുഭവപ്പെടും. അതുപോലെ, കവികളുടെയും, ജോൽസ്യക്കാരുടെയും വാക്കുകളിൽ അവരുടെതായ പ്രത്യേകതകളും പ്രകടമായിരിക്കും. ആ നിലക്ക് അൽപമെങ്കിലും ആലോചിച്ചു നോക്കുന്നവർക്ക് നബി ﷺ പ്രബോധനം ചെയ്യുന്ന ഈ ക്വുർആൻ -സത്യനിഷേധികൾ ജൽപിക്കുന്നതുപോലെ- കവിവാക്യങ്ങളോ ജോൽസ്യവാക്യങ്ങളോ അല്ലെന്ന് മനസ്സിലാക്കുവാൻ പ്രയാസമില്ല. ക്വുർആൻ അവതരിക്കുന്നത് ലോകരക്ഷിതാവായ അല്ലാഹുവിൽനിന്നാണ്. അതാകട്ടെ, ഏതെങ്കിലും ജനതക്കോ ജനവിഭാഗത്തിനോ വേണ്ടി അവതരിപ്പിച്ചതുമല്ല; ലോകമക്കൾക്ക് ആകമാനം വേണ്ടിയുള്ളതാണ്. അത് അവരിൽ ഓതിക്കേൾപ്പിക്കുന്നത് അവനാൽ നിയോഗിക്കപ്പെട്ട ഒരു മാന്യദൂതനുമാകുന്നു. ക്വുർആന്റെ സ്വരവും, ശൈലിയും, ഉള്ളടക്കവും, സിദ്ധാന്തങ്ങളുമെല്ലാം തന്നെ അതിന് സാക്ഷ്യം വഹിക്കുന്നു. പക്ഷേ, ചിന്തിക്കാനും വിശ്വസിക്കാനും തയ്യാറാകാതെ യാഥാർത്ഥ്യത്തിന് നേരെ കണ്ണടച്ചു നിരർത്ഥമായ ആരോപണങ്ങൾകൊണ്ട് തൃപ്തി അടയുകയാണ് അവിശ്വാസികൾ ചെയ്യുന്നത്.

40 -ാം വചനത്തിൽ 'മാന്യനായ ദൂതൻ' (رسول كريم) എന്ന് പറഞ്ഞത് നബി ﷺയെ ഉദ്ദേശിച്ചാകുന്നു. സൂറത്തുത്തക്‌വീറിലും ഇതുപോലെ إنه لقول رسول كريم (നിശ്ചയമായും അത് മാന്യനായ ഒരു ദൂതന്റെ വാക്കാണ്) എന്ന് പറഞ്ഞിരിക്കുന്നു. അവിടെ ജിബ്‌റീൽ (അ) എന്ന മലക്കിനെ ഉദ്ദേശിച്ചാണ് 'ദൂതൻ' എന്ന് പറഞ്ഞിരിക്കുന്നത്. രണ്ട് വചനങ്ങളുടെയും മുമ്പും പിമ്പുമുള്ള വാക്യങ്ങളിൽനിന്ന് ഇത് മനസ്സിലാക്കാം. മുഹമ്മദ്‌ﷺ ഈ ക്വുർആൻ ഓതിക്കേൾപ്പിക്കുന്നത് അദ്ദേഹം

ഒരു കവിയോ ജോൽസ്യനോ ആയതുകൊണ്ടല്ല. അദ്ദേഹം മാന്യനായ ഒരു ദൈവ ദൂതനായതുകൊണ്ടാണ്. അത് അദ്ദേഹത്തിന് ലഭിക്കുന്നത് ലോകരക്ഷിതാവി ങ്കൽനിന്നാണുതാനും. എന്നത്രെ ഇവിടെ പ്രസ്താവിക്കുന്നത്. സൂ: തക്വീറിലെ സന്ദർഭം മറ്റൊന്നാണ്. നബിﷺക്ക് ഭ്രാന്ത് പിടിച്ച് പറയുന്നതോ, വല്ല പിശാചും പറഞ്ഞുകൊടുക്കുന്നതോ അല്ല ക്വുർആൻ . അർശിന്റെ നാഥനായ അല്ലാഹുവി ങ്കൽ പല നിലക്കും സ്ഥാനവലിപ്പങ്ങളുള്ള ഒരു ദൈവദൂതൻ അദ്ദേഹത്തിന് പറ ഞ്ഞുകൊടുക്കുന്നതാണത്. അദ്ദേഹം ആ ദൂതനെ -ജിബ്‌രീലിനെ- ശരിക്കും കണ്ടി ട്ടുണ്ട്താനും, എന്നൊക്കെയാണ് അവിടത്തെ സംസാരവിഷയം.

മാന്യനായ ഒരു ദൂതന്റെ വാക്കാണ് ക്വുർആൻ (إنه لقول رسول كريم) എന്ന് പറഞ്ഞിട്ടുള്ളതിനെ പൊക്കിപ്പിടിച്ച്- ഇസ്‌ലാമിന്റെ അകത്തും പുറത്തുമുള്ള ചില ശത്രുക്കൾ സമർത്ഥിക്കാൻ ശ്രമിക്കാറുള്ളതുപോലെ- ക്വുർആൻ നബിﷺയുടെ സ്വന്തം വചനങ്ങളാവാമെന്ന് ഊഹിക്കുവാൻപോലും പഴുതില്ലാത്തതാണ്. കാരണം ക്വുർആൻ അവതരിപ്പിക്കുന്നത് അല്ലാഹുവാണെന്നും, അത് നബി ﷺക്ക് എത്തിച്ചുകൊടുക്കുന്നത് ജിബ്‌രീൽ ആണ് എന്നും, അതിൽ എന്തെങ്കിലും മാറ്റ ത്തിരുത്തം വരുത്തുവാൻ രണ്ടാൾക്കും നിവൃത്തിയില്ലെന്നും മറ്റും സ്പഷ്ടമായ ഭാഷയിൽ അല്ലാഹു ആവർത്തിച്ചു പറഞ്ഞിട്ടുള്ളതാണ്. വേണ്ടാ, അതിനെത്തു ടർന്ന് (43 -ാം വചനത്തിൽ) തന്നെ അത് ലോകരക്ഷിതാവ് അവതരിപ്പിച്ചതാണ് (تنزيل من رب العالمين) എന്ന് വ്യക്തമാക്കിയിട്ടുള്ളത് നോക്കുക. മാത്രമല്ല, നബിﷺസ്വന്തം വകയായി അല്ലാഹുവിന്റെ പേരിൽ വല്ലതും പറഞ്ഞുണ്ടാക്കുക യാണെങ്കിൽ- അങ്ങനെ ഒരിക്കലും സംഭവിക്കുകയില്ലെന്ന് തീർച്ചയാണ്- അതിന്റെ അനന്തരഫലം എന്തായിരിക്കുമെന്ന് അടുത്ത വചനങ്ങളിൽ സഗൗരവം അല്ലാഹു താക്കീത് ചെയ്യുന്നതും കാണുക.

ഉമർ (റ) ഇപ്രകാരം പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: ഞാൻ മുസ്‌ലിമാകുന്നതിന് മുമ്പ് ഒരു തക്കം നോക്കി ഒരിക്കൽ റസൂൽ തിരു മേനിﷺയുടെ നേരെ പുറപ്പെടുകയുണ്ടായി. പള്ളിയിൽ അദ്ദേഹം എനിക്കുമു മ്പായി എത്തിയിരുന്നു. ഞാൻ പിന്നിൽ ചെന്നുനിന്നു. അവിടുന്ന് സൂറത്തുൽ ഹാക്വഃ ഓതാനാരംഭിച്ചു. അത് കേട്ടപ്പോൾ ക്വുർആന്റെ ഘടനയെക്കുറിച്ച് എനിക്ക് ആശ്ചര്യം തോന്നി. ഞാൻ (മനസ്സിൽ) പറഞ്ഞു: അല്ലാഹുവാണ! ക്വുറൈശി കൾ പറയുംപോലെ ഇവനൊരു കവിയാണ്. അപ്പോഴേക്കും അവിടുന്ന് .......... അതൊരു കവിയുടെ വാക്കല്ല............. എന്ന് (40 ഉം 41ഉം വചനങ്ങൾ ഓതി അപ്പോൾ ഞാൻ പറഞ്ഞു: എന്നാൽ അവൻ ഒരു പ്രശ്നക്കാരനായിരിക്കും. അപ്പോഴേക്കും അവിടുന്ന് അതൊരു പ്രശ്നക്കാരന്റെ വാക്കുമല്ല ......... എന്നും (42 മുതൽ വചനങ്ങളും) ഓതി. അങ്ങനെ, എന്റെ ഹൃദയത്തിൽ മുഴുവനും ഇസ്‌ലാം സ്ഥലം പിടിച്ചുപോയി. (അ.) അദ്ദേഹം മുസ്‌ലിമാകുവാനുള്ള പ്രേരണ കളിൽ ഒന്നായിരുന്നു ഈ സംഭവം.

وَلَوْ تَقَوَّلَ عَلَيْنَا بَعْضَ ٱلْأَقَاوِيلِ ﴿٤٤﴾

﴾44﴿ അദ്ദേഹം [റസൂൽ] നമ്മുടെ പേരിൽ വല്ല വാക്കുകളും കെട്ടിപ്പറഞ്ഞിരുന്നുവെങ്കിൽ;-

لَأَخَذْنَا مِنْهُ بِٱلْيَمِينِ ﴿٤٥﴾

﴾45﴿ അദ്ദേഹത്തെ നാം വലങ്കൈ കൊണ്ട് പിടി(ച്ചുശിക്ഷി)ക്കുമായിരുന്നു!-

ثُمَّ لَقَطَعْنَا مِنْهُ ٱلْوَتِينَ ﴿٤٦﴾

﴾46﴿ പിന്നീട്, അദ്ദേഹത്തിൽനിന്ന് (ഹൃദയത്തിലെ) ജീവനാഡിയെ നാം മുറിക്കുകയും ചെയ്യുമായിരുന്നു!

فَمَا مِنكُم مِّنْ أَحَدٍ عَنْهُ حَـٰجِزِينَ ﴿٤٧﴾

﴾47﴿ അപ്പോൾ, നിങ്ങളിൽ ഒരാളുംതന്നെ, അദ്ദേഹത്തിൽ നിന്ന് (അത്) തടയുന്നവരായി ഉണ്ടാവുകയില്ല

---

﴾44﴿ وَلَوْ تَقَوَّلَ അദ്ദേഹം പറഞ്ഞുണ്ടാക്കി (കെട്ടിപ്പറഞ്ഞു) എങ്കിൽ عَلَيْنَا നമ്മുടെ പേരിൽ بَعْضَ ٱلْأَقَاوِيلِ ചില (കൃത്രിമ) വാക്കുകൾ, (വല്ല) വാക്കുകളും ﴾45﴿ لَأَخَذْنَا നാം പിടിക്കുക തന്നെ ചെയ്യും مِنْهُ അദ്ദേഹത്തെ (അദ്ദേഹത്തോട്) بِٱلْيَمِينِ വല ങ്കൈകൊണ്ട്, വലങ്കൈക്ക് ﴾46﴿ ثُمَّ لَقَطَعْنَا പിന്നെ നാം മുറിക്കുകയും ചെയ്യും مِنْهُ അദ്ദേഹത്തിൽനിന്ന് ٱلْوَتِينَ ഹൃദയനാഡി, ജീവനാഡി ﴾47﴿ فَمَا مِنكُم അപ്പോൾ നിങ്ങളിൽ (ഉണ്ടാവുക) ഇല്ല مِّنْ أَحَدٍ ഒരാളും തന്നെ عَنْهُ അദ്ദേഹത്തിൽ നിന്ന് حَـٰجِزِينَ തടയുന്ന (തടസ്സം ചെയ്യുന്ന)വരായിട്ട്

---

أخذنا منه باليمين എന്ന വാക്യത്തിന് വലങ്കൈകൊണ്ടുപിടിച്ചു ശിക്ഷിക്കുമെന്നും അദ്ദേഹത്തിന്റെ വലങ്കൈക്ക് പിടിച്ചു ശിക്ഷിക്കുമെന്നും- ഇങ്ങനെ രണ്ടുപ്രകാരത്തിൽ- വിവക്ഷ നൽകപ്പെട്ടിട്ടുണ്ട്. രണ്ടായിരുന്നാലും കുതറി രക്ഷപ്പെടാൻ കഴിയാത്തവണ്ണം ശക്തമായ നിലയിൽ പിടിച്ചു ശിക്ഷാനടപടി എടുക്കുമെന്നത്രെ അതുകൊണ്ടുദ്ദേശ്യം. ഹൃദയത്തോടു ബന്ധപ്പെട്ടുനിൽക്കുകയും (*) അറ്റുപോയാൽ ജീവഹാനി നേരിടുന്നതുമായ ഒരു നാഡിയാണ് الوتين ('അൽവതീൻ'). അവിശ്വാസികൾ ഘോഷിക്കുന്നതുപോലെ, നബി തിരുമേനിﷺ അല്ലാഹുവിന്റെ പേരിൽ യാതൊന്നും കെട്ടിച്ചമക്കുന്നില്ല; അഥവാ അങ്ങനെ വല്ലതും ചെയ്തേക്കുന്നപക്ഷം, അല്ലാഹു നബി തിരുമേനിﷺയെ ഒരിക്കലും വെറുതെ വിടുകയില്ല; നിശ്ചയമായും അതികഠിനമായി ശിക്ഷിക്കുകയും ജീവഹാനി വരുത്തു

---

*(*) = Artery on the heart (ഹൃദയത്തിൽ നിന്ന് രക്തം കൊണ്ടുനടക്കുന്ന നാഡി.)*

കയും ചെയ്യുന്നതാണ്. അങ്ങനെ അല്ലാഹു നടപടി എടുക്കുന്നപക്ഷം അത് തടയുവാൻ ആരെക്കൊണ്ടും സാധ്യവുമല്ല. എന്ന് ഈ വചനങ്ങളിൽ അല്ലാഹു വ്യക്തമായി പ്രസ്താവിക്കുന്നു.

ഒരു ഭൗതിക ഭരണകൂടത്തിന്റെ ഔദ്യോഗിക വൃത്തത്തിൽവെച്ച് ഉത്തരവാദപ്പെട്ട ഒരു വ്യക്തി ആ ഭരണാധിപന്റെ പേരിൽ വല്ലതും കെട്ടിച്ചമച്ച് പറയുന്നപക്ഷം അത് രാജദ്രോഹവും, ഭരണഭദ്രതക്ക് ഹാനികരവുമായി ഗണിക്കപ്പെടുകയും, വമ്പിച്ച ശിക്ഷാനടപടികൾക്ക് അയാൾ വിധേയനായിത്തീരുകയും ചെയ്യുമല്ലോ. അപ്പോൾ, ദൈവിക നിയമവ്യവസ്ഥയുടെ പരമോന്നതക്കും പരിശുദ്ധതക്കും കളങ്കം ചാർത്തുമാറ് പ്രവാചകപദവിയുള്ള ഒരു ദൈവദൂതൻ അല്ലാഹുവിന്റെ പേരിൽ വല്ലതും സ്വന്തം വകയായി കെട്ടിച്ചമക്കുന്നപക്ഷം, യാതൊരു നടപടിയുമെടുക്കാതെ അദ്ദേഹത്തെ യഥേഷ്ടം വിഹരിക്കുവാൻ അല്ലാഹു വിട്ടുകളയുകയോ?! അതൊരിക്കലും സംഭവ്യമല്ല. നബി തിരുമേനി ﷺ പ്രവാചകത്വം പ്രഖ്യാപിച്ചശേഷം 20ൽ പരം കൊല്ലം ജീവിച്ചു. അനേകം കെങ്കേമൻമാരായ ശത്രുക്കൾ തിരുമേനിയെ വകവരുത്തുവാൻ ഒളിഞ്ഞും തെളിഞ്ഞും ശ്രമങ്ങൾ നടത്തിക്കൊണ്ടിരുന്നു. മക്കഃയിലും മദീനഃയിലും മാത്രമല്ല, അറേബ്യായിൽ മുഴുക്കെ നബി ﷺ ക്ക് ശത്രുക്കളുണ്ടായിരുന്നു. അവരുടെ കൈക്കുപോലും തിരുമേനിക്ക് അപായമൊന്നും സംഭവിച്ചില്ല. മാത്രമല്ല, അഭിവൃദ്ധിയിൽനിന്ന് അഭിവൃദ്ധിയിലേക്കും, വിജയത്തിൽനിന്ന് വിജയത്തിലേക്കുമായിക്കൊണ്ട് അവിടുത്തെ പ്രബോധനയാത്ര അവസാനം വരെ തുടർന്നുപോന്നു. തിരുമേനി കൊളുത്തിവെച്ച ആ സത്യപദത്തിന്റെ വെളിച്ചം ഏറെത്താമസിയാതെ വിദൂരനാടുകളിൽ ആകമാനം വ്യാപിക്കയും ചെയ്തു. നബി തിരുമേനി ﷺ യുടെ സത്യതക്ക് തികച്ചും മതിയായ ഒരു തെളിവാണിത്.

ഈ തെളിവ് ക്വുർആൻ മാത്രം സമർപ്പിക്കുന്ന തെളിവല്ല. ഇന്ന് നിലവിലുള്ള തൗറാത്തും ഈ തെളിവിന് സാക്ഷ്യം വഹിക്കുന്നുണ്ട്. മൂസാ നബി (അ) യോടും അല്ലാഹു പ്രസ്താവിച്ചതായി തൗറാത്തിൽ ഇങ്ങനെ കാണാം: 'നിന്നെപ്പോലെ ഒരു പ്രവാചകനെ ഞാൻ അവർക്ക് അവരുടെ സഹോദരൻമാരുടെ ഇടയിൽനിന്ന് എഴുന്നേൽപിച്ച് എന്റെ വചനങ്ങളെ അവന്റെ നാവിൻമേൽ ആക്കും; ഞാൻ അവനോട് കൽപിക്കുന്നത് ഒക്കെയും അവൻ അവരോട് പറയും. അവർ എന്റെ നാമത്തിൽ പറയുന്ന എന്റെ വചനങ്ങൾ യാതൊരുത്തനെങ്കിലും കേൾക്കാതിരുന്നാൽ അവനോട് ഞാൻ ചോദിക്കും. എന്നാൽ ഒരു പ്രവാചകൻ, ഞാൻ അവനോട് കൽപിക്കാത്ത വചനം എന്റെ നാമത്തിൽ അഹങ്കാരത്തോടെ പ്രസ്താവിക്കുകയോ, അന്യദൈവങ്ങളുടെ നാമത്തിൽ സംസാരിക്കുകയോ ചെയ്താൽ ആ പ്രവാചകൻ മരണശിക്ഷ അനുഭവിക്കണം. അത് യഹോവ അരുളിചെയ്യാത്ത വചനം എന്ന് ഞങ്ങൾ എങ്ങനെ അറിയും എന്ന് നിന്റെ ഹൃദയത്തിൽ പറഞ്ഞാൽ ഒരു പ്രവാചകൻ യഹോവയുടെ നാമത്തിൽ സംസാരിക്കുന്ന കാര്യം സംഭവിക്കയും ഒത്തുവരികയും ചെയ്യാഞ്ഞാൽ അത് യഹോവ അരുളിചെയ്തതല്ല; പ്രവാചകൻ അത് സ്വയംകൃതമായി സംസാരിച്ചതത്രെ; അവനെ പേടിക്കരുത്.' (ആ

വർത്തന പുസ്തകം 18ൽ 18 – 22.)

ഇതിൽ, മൂസാ (അ)നെപ്പോലെ ഒരു പ്രവാചകനെ അവരുടെ (ഇസ്റാഈല്യരുടെ) സഹോദരങ്ങൾക്കിടയിൽ നിന്ന് എഴുന്നേൽപ്പിക്കുമെന്ന് പറഞ്ഞുവല്ലോ. ഇത് ഇസ്റാഈല്യരുടെ സഹോദരവർഗമായ ഇസ്മാഈലികളിൽ (അറബികളിൽ) എഴുന്നേൽപ്പിക്കപ്പെട്ട മുഹമ്മദ് തിരുമേനിﷺയെക്കുറിച്ചാണെന്നത് വ്യക്തമാണ്. ചരിത്രസ്വഭാവങ്ങൾ വെച്ച് നോക്കുമ്പോൾ, മൂസാ നബി (അ)യോട് ഉപമിക്കാവുന്ന ഒരു പ്രവാചകൻ നബി തിരുമേനിﷺയല്ലാതെ മറ്റൊരു പ്രവാചകൻ എഴുന്നേൽപിക്കപ്പെട്ടിട്ടുമില്ല. വല്ല പ്രവാചകനും അല്ലാഹുവിന്റെ പേരിൽ കെട്ടിപ്പറയുകയോ അന്യദൈവങ്ങളുടെ നാമത്തിൽ സംസാരിക്കുകയോ ചെയ്താൽ അദ്ദേഹം കൊല്ലപ്പെടണമെന്നും അതിൽ പറഞ്ഞു. ഇത് ക്വുർആൻ ഇവിടെ പ്രസ്താവിച്ച അതേ ആശയമാണ് കുറിക്കുന്നത്. വേദക്കാർ ജൽപിക്കുന്നതുപോലെ, നബിﷺ സത്യപ്രവാചകനല്ലായിരുന്നുവെങ്കിൽ അവിടുന്ന് കൊല്ലപ്പെട്ടുപോകേണ്ടിയിരുന്നു. അത് സംഭവിച്ചില്ല. മാത്രമോ? والله يعصمك من الناس (അല്ലാഹു നിന്നെ മനുഷ്യരിൽ നിന്ന് കാത്ത് രക്ഷിക്കുന്നതാണ്) എന്ന് വാഗ്ദാനം നൽകി അല്ലാഹു നബിﷺക്ക് ധൈര്യമൂട്ടുകയും ചെയ്തു. സത്യപ്രവാചകനെ തിരിച്ചറിയുവാൻ തൗറാത്ത് നിർദ്ദേശിച്ച അടയാളം, യഹോവയുടെ (അല്ലാഹുവിന്റെ) നാമത്തിൽ സംസാരിക്കുന്ന കാര്യങ്ങൾ സംഭവിക്കുകയും ഒത്തുവരികയും ചെയ്യുക എന്നതാണല്ലോ. ഇത് നബിﷺയിൽ സാക്ഷാൽകൃതമായിട്ടുണ്ടെന്ന് തീർച്ചയാണ്. തിരുമേനിയുടെ പ്രവചനങ്ങൾ പൂർത്തിയായി പുലരാത്തതായി ഒന്നുംതന്നെ ഇതുവരെ തെളിയിക്കപ്പെട്ടിട്ടില്ല.

ആവർത്തന പുസ്തകത്തിലെ അവസാന സൂക്തത്തിൽ 'മോശെയെപ്പോലെ ഒരു പ്രവാചകൻ യിസ്റായേലിൽ പിന്നെ ഉണ്ടായിട്ടില്ല' എന്ന് പ്രഖ്യാപിച്ചിരിക്കുന്നത് കാണാം. ഈ വാചകം മൂസാ നബി (അ)യുടെ കാലത്തുള്ള തൗറാത്തിൽ ഉള്ളതല്ല- പിൽക്കാലത്ത് ആരോ എഴുതിച്ചേർത്തതാണ്- എന്ന് പ്രാഥമിക ബുദ്ധിയുള്ളവരാരും സമ്മതിക്കും. (ഇതുപോലെ വേറെ ചിലതും അതിൽ ഉണ്ട്) അത് ആർ എഴുതിച്ചേർത്തതായാലും ശരി, അതെഴുതിച്ചേർത്തകാലം വരെ മൂസാ (അ)നെപ്പോലെ ഒരു പ്രവാചകൻ ഉണ്ടായിട്ടില്ല എന്നേ അതിനർത്ഥമുള്ളൂ. അതിന്നുശേഷം ഇസ്റാഈല്യരിൽ തന്നെയോ, അല്ലെങ്കിൽ ഏതെങ്കിലും കാലത്ത് ഇസ്മാഈലികളിലോ ഉണ്ടായിട്ടില്ലെന്ന് ആ വാക്കിന് അർത്ഥമില്ല. എന്നാൽ ഈസാ നബി (അ)യുടെ കാലം വരെ ആ പ്രവാചകൻ വന്നിട്ടില്ലെന്നും, അതുവരെയും ആ പ്രവാചകന്റെ വരവ് അവർ കാത്തിരിക്കുന്നുണ്ടായിരുന്നുവെന്നും നിലവിലുള്ള ഇൻജീലിൽ നിന്നും വ്യക്തമാകുന്നു. യോഹന്നാനോട്- യഹ്‌യാ നബി (അ)യോട്- യഹൂദരുടെ പ്രതിനിധികൾ വന്നു ചോദ്യം ചെയ്തപ്പോൾ, അദ്ദേഹം: 'ഞാൻ ക്രിസ്തുവല്ല, ഏലിയാവുമല്ല, ആ പ്രവാചകനുമല്ല' എന്ന് മറുപടി പറഞ്ഞതായും അപ്പോൾ അവർ: 'നീ ക്രിസ്തുവല്ല; ഏലിയാവുമല്ല, ആ പ്രവാചകനുമല്ല എങ്കിൽ നീ സ്നാനം കഴിപ്പിക്കുന്നത് എന്താണെന്ന്' അവർ അദ്ദേഹത്തോട്

ചോദിച്ചതായും അതിൽ കാണാം. (യോഹന്നാന്റെ സുവിശേഷം, 1: 19 – 25)

ഇതിൽനിന്ന് രണ്ട് കാര്യങ്ങൾ വ്യക്തമാകുന്നു: (1) അവർ ഏലിയാ (إيليا) വിനും ക്രിസ്തു (عيسى)വിനും പുറമെ ഒരു പ്രത്യേക പ്രവാചകനെ (النبي) പ്രതീക്ഷിക്കുന്നുണ്ടായിരുന്നു.(2) ആ പ്രവാചകൻ അതുവരേക്കും വന്നു കഴിഞ്ഞിട്ടില്ല. ആ പ്രവാചകൻ മുഹമ്മദ് നബിﷺയല്ലാതെ മറ്റാരാണ്?! തൗറാത്തിൽ പ്രവചിക്കപ്പെട്ട ആ പ്രവാചകൻ യോശുവാ പ്രവാചകനാ (يوشع ع)ണ് എന്ന് വേദക്കാർ പറയാറുള്ളത് ശരിയല്ലെന്ന് ഇതിൽനിന്ന് വ്യക്തമാണ്. പക്ഷേ, യഥാർത്ഥം പുലർന്നു കണ്ടാലും സത്യത്തിന്റെ നേർക്ക് കണ്ണടച്ചു ദുർന്യായങ്ങൾ പറഞ്ഞു തൃപ്തി അടയുന്നത് അസൂയക്കാരുടെ പതിവാണല്ലോ. അതില്ലായിരുന്നുവെങ്കിൽ നബി തിരുമേനിﷺയിൽ ആദ്യമായി വിശ്വസിക്കേണ്ടിയിരുന്നത് വേദക്കാരായിരുന്നു. നേരെമറിച്ച് അവർ ആദ്യമേ കണ്ണടച്ചു അവിശ്വസിക്കുകയാണുണ്ടായത്. അതുകൊണ്ടാണ് അവരെ അഭിമുഖീകരിച്ചു അല്ലാഹു ഇങ്ങനെ പറഞ്ഞതും: അതിൽ ഒന്നാമതായി അവിശ്വസിക്കുന്നവർ നിങ്ങളാവരുത്. എന്റെ ആയത്തുകൾക്ക് അല്പമായ വില വാങ്ങുകയും അരുത്. (ولا تكونوا أول كافر به الخ – البقرة:٤١)

ക്വുർആൻ മനുഷ്യസാഹിത്യമല്ല, അത് കവിതയുമല്ല, പ്രശ്നക്കാരന്റെ ഇളകിയാട്ടവുമല്ല, പിശാചിന്റെ ദുർബോധനവുമല്ല, അതിനെല്ലാം ഉപരിയായ ഒരു യഥാർത്ഥവുമാണത്. അതെ, അത് പരിപൂർണമായും ദിവ്യവചനങ്ങളാണ്. ഈ സത്യം അതിന്റെ ശത്രുക്കളിൽ പലരും ശരിക്കും മനസ്സിലാക്കിയിട്ടുണ്ടെന്നുള്ളത് ഒരു പരമാർത്ഥം മാത്രമാകുന്നു. പക്ഷേ, 49 -ാം വചനത്തിൽ കാണുന്നതുപോലെ, അവർ അതിനെ നാവുകൊണ്ടും പ്രവൃത്തികൊണ്ടും വ്യാജമാക്കുവാൻതന്നെ ഉറച്ചിരിക്കുകയാണ് എന്നേയുള്ളൂ. ചില സന്ദർഭങ്ങളിൽ, അത്തരക്കാരിൽപെട്ട ചില ആളുകളിൽനിന്ന് -മുൻകാലത്തും ഇക്കാലത്തും- ആ പരമാർത്ഥം പുറത്ത് ചാടാറുണ്ട്താനും. അടുത്ത കാലത്തെ ഒരു ഉദാഹരണം നമുക്കിവിടെ എടുത്തു കാണിക്കാം. മർഹൂം അല്ലാമാഃ സയ്യിദ് റഷീദ് റിദ്വാ അദ്ദേഹത്തിന്റെ പ്രസിദ്ധ ഗ്രന്ഥമായ 'അൽവഹ്‌യുൽ മുഹമ്മദീ' (الوحي المحمدي)യിൽ -നിഷ്പക്ഷമതികളായ ആധുനിക ചിന്തകൻമാരിൽ ചിലർ നബിﷺയെയും ക്വുർആനെയും സംബന്ധിച്ച് അവരുടെ വിശദീകരണവും, മതിപ്പും രേഖപ്പെടുത്തിയതിനെപ്പറ്റി പ്രസ്താവിക്കുന്ന മദ്ധ്യെ- ഒരു ഭൗതികവാദിയായ ശിബ്‌ലീശുമവീൽ (شبلي شمويل) അദ്ദേഹത്തിനയച്ച ഒരു കത്ത് ഉദ്ധരിച്ചിരിക്കുന്നു. (*) അതിങ്ങനെയാണ്:-

'താങ്കൾ മുഹമ്മദിനെ ഒരു പ്രവാചകനെന്ന നിലക്ക് നോക്കിക്കാണുക

***(*) തത്വശാസ്ത്രപണ്ഡിതനായ ഇദ്ദേഹം ആദ്യം ഒരു സിറിയൻ കത്തോലിക്ക വിഭാഗത്തിൽപെട്ട ആളായിരുന്നു. പിന്നീട് പദാർത്ഥവാദിയായിത്തീർന്നു. പ്രസിദ്ധമായ 'അൽമനാർ'(مجلة المنار) മാസികയിൽ നബി തിരുമേനിﷺയെ സംബന്ധിച്ച് താൻ എഴുതിയിരുന്ന ചില ലേഖനങ്ങൾ കണ്ട അവസരത്തിലാണ് ആ കത്ത് അദ്ദേഹം തനിക്ക് അയച്ചതെന്നും, ആ കത്ത്*** ▶▶

യും, അദ്ദേഹത്തെ ഒരു മഹാനായി ഗണിക്കുകയും ചെയ്യുന്നു. ഞാൻ അദ്ദേഹത്തെ ഒരു മഹാനെന്ന നിലക്ക് നോക്കിക്കാണുകയും അതിമഹാനായി ഗണിക്കുകയും ചെയ്യുന്നു. നാം മതവിശ്വാസത്തിൽ രണ്ട് പരസ്പരവിരുദ്ധമായ വശങ്ങളിലാണുള്ളതെങ്കിലും വിശാലബുദ്ധിയിലും, നിഷ്കളങ്കമായി സംസാരിക്കുന്നതിലും നാം യോജിക്കുന്നു. അത് നമുക്കിടയിൽ സ്നേഹബന്ധം കൂടുതൽ ഉറപ്പിക്കുന്നതാണ്.' പിന്നീട് തുടർന്നുകൊണ്ട് അദ്ദേഹം താഴെ കാണുന്ന ഈ കവിതയും എഴുതിയിരിക്കുന്നു:-

دَعْ مِنْ مُحَمَّد فِي سَدَى قُرْآنِهِ ... مَا قَدْ نَحَاءُ لِلُحْمَةِ الْغَايَاتِ

إِنِّي وَإِنْ أَكُ قَدْ كَفَرْتُ بِدِينِهِ ... هَلْ أَكْفُرَنَّ بِمُحْكَمِ الأَيَاتِ

أَوْ مَا حَوَتْ فِي نَاصِعِ الْأَلْفَاظِ مِن ... حِكْمٍ رَوَادِعَ لِلْهَوَى وَعِظَاتِ

وَشَرَائِعِ لَوْ أَنَّهُمْ عَقَلُوا بِهَا ... مَا قَيَّدُوا الْعُمْرَانَ بِالْعَادَاتِ

نِعْمَ الْمُدَبِّرُ وَالْحَكِيمُ وَإِنَّهُ ... رُبُّ الْفَصَاحَةِ مُصْطَفَى الْكَلِمَاتِ

رَجُلُ الْحِجى رَجُلُ السِّيَاسَةِ والدّهى ... بَطَلٌ حَلِيفُ النَّصْرِ فِي الْغَارَاتِ

بِبَلَاغَةِ الْقُرْآن قدغَلَبَ النُّهَى ... وَبِسيْفِهِ أَنْحَى عَلَىَ النهمات

مِنْ دُونِهِ الْأَبْطَالُ فِي كُلِّ الْوَرَى ... مِنْ سَابِقٍ أَوْ حَاضِرٍ أَوْ اتٍ

സാരം ഇങ്ങനെ സംഗ്രഹിക്കാം:

(1) മുഹമ്മദ് അദ്ദേഹത്തിന്റെ ലക്ഷ്യങ്ങൾക്കുവേണ്ടി തന്റെ ക്വുർആന്നു ഊടും പാവും കൊടുത്തിരിക്കുന്നത് താനങ്ങ് വിട്ടേക്കുക.

(2) ഞാൻ അദ്ദേഹത്തിന്റെ മതത്തിൽ അവിശ്വസിച്ചിരിക്കുകയാണെങ്കിലും, ആ പ്രബല ദൃഷ്ടാന്തങ്ങളിൽ എനിക്ക് അവിശ്വസിക്കുവാൻ സാധിക്കുമോ?!

(3) അല്ലെങ്കിൽ, തന്നിഷ്ടങ്ങളെ നിയന്ത്രിക്കുന്ന തത്വജ്ഞാനങ്ങളും, സദുപദേശങ്ങളുമായി ആ നിർമല മൊഴികളിൽ അടങ്ങിയിട്ടുള്ളതിലും,ലും, ആ പ്രബല ദൃഷ്ടാന്തങ്ങളിൽ എനിക്ക് അവിശ്വസിക്കുവാൻ സാധിക്കുമോ?!

---

◀◀ *അൽമനാർ 11 -ാം പുസ്തകം 1 -ാം ലക്കത്തിൽ പ്രസിദ്ധം ചെയ്തിരുന്നുവെന്നും റശീദ് റിദ്വാ (റ) അതിൽ പ്രസ്താവിച്ചിരിക്കുന്നു.*

(4) അതിന്റെ നിയമസംഹിതയിലും എനിക്ക് അവിശ്വസിക്കാമോ?! അവയെപ്പറ്റി ജനങ്ങൾ ശരിക്ക് ഗ്രഹിച്ചിരുന്നുവെങ്കിൽ, ചില മാമൂലാചാരങ്ങൾ വഴി നാഗരികതയെ അവർ കെട്ടിക്കുടുക്കുമായിരുന്നില്ല.

(5) വളരെ നല്ല ആസൂത്രകനും, തത്വജ്ഞാനിയുത്രെ അദ്ദേഹം! വാചാലതയുടെ പ്രഭുവും വചനങ്ങളിൽ ഉത്തമഗുണം സിദ്ധിച്ചവനുമാകുന്നു.

(6) ബുദ്ധിമാൻ! ഭരണകർത്താവ്! തന്ത്രജ്ഞൻ! സമരവീരൻ! ആക്രമണങ്ങളിൽ വിജയം നേടിയവൻ!

(7) ഖുർആന്റെ സാഹിത്യവൈഭവംകൊണ്ട് അദ്ദേഹം ബുദ്ധികളെ ജയിച്ചടക്കിയിരിക്കുന്നു; തന്റെ വാളുകൊണ്ട് ശിരസ്സുകളെ നേരിടുകയും ചെയ്തിരിക്കുന്നു.

(8) കഴിഞ്ഞുപോയവരോ, നിലവിലുള്ളവരോ, വരാനിരിക്കുന്നവരോ ആയ എല്ലാ ജനങ്ങളിലുമുള്ള വീരൻമാരും അദ്ദേഹത്തിന്റെ താഴെ മാത്രമാകുന്നു.

പരിശുദ്ധ ഖുർആന്റെ മഹിമകളും നബിﷺയുടെ സവിശേഷ ഗുണങ്ങളും പലതും ചുരുങ്ങിയ വാക്കുകളിൽ സമർത്ഥമായി ഈ പദ്യങ്ങളിൽ അദ്ദേഹം ചൂണ്ടിക്കാട്ടിയിരിക്കുന്നു. എന്നിരുന്നാലും, അതിന്റെ ദിവ്യതയെ സമ്മതിക്കുകയോ, അതിന്റെ പ്രബോധനത്തിൽ വിശ്വസിക്കുകയോ അദ്ദേഹം ചെയ്യുന്നില്ല, ഇത് ഏറെക്കുറെ മനഃപൂർവം തന്നെയാണെന്ന വസ്തുത കവിതയുടെ ആദ്യത്തെ വരികളിൽ ഒളിഞ്ഞുകിടപ്പുണ്ടെന്ന് വേണം പറയുവാൻ. ഖുർആൻ അല്ലാഹുവിന്റെ വചനമാണെന്ന് തുറന്ന് സമ്മതിക്കുവാൻ പദാർത്ഥവാദിയായ അദ്ദേഹത്തിന്റെ നാവിന് സാധ്യമായില്ലെന്നേയുള്ളൂ. ഖുർആന്റെ ലക്ഷ്യങ്ങളിൽ സർവ്വപ്രധാനമായത് അല്ലാഹുവിലും പരലോകത്തിലുമുള്ള വിശ്വാസവും ബോധവും ഉണ്ടാവുകയാണല്ലോ. പക്ഷേ, ഭൗതിക കാഴ്ചപ്പാടിൽകൂടി മാത്രമാണ് താൻ ഖുർആനെ വിലയിരുത്തുന്നതെന്നും, പാരത്രികവും ദൈവികവുമായ വശങ്ങളെ ദർശിക്കുവാൻ താൻ മിനക്കെടുന്നില്ലെന്നും ആദ്യമേ കവി ചൂണ്ടിക്കാട്ടിയിരിക്കുന്നു. അങ്ങനെ, ഖുർആന്റെ ചില വശങ്ങളെ തുറന്ന് കാണിക്കുവാൻ നിർബന്ധിതനായ അദ്ദേഹം സ്വമനസ്സിനെ വഞ്ചിച്ചുകൊണ്ട് അതിന്റെ പ്രധാന വശങ്ങളുടെ നേരെ മൗനം ദീക്ഷിക്കുകയാണ് ചെയ്തതെന്ന് പറയേണ്ടിയിരിക്കുന്നു. ഏറെക്കുറെ ശിബ്‌ലീശുമവീലിന്റെ മാതൃകയിലുള്ള പ്രസ്താവനകളിറക്കുന്ന ചില മുസ്‌ലിം ഭൗതികവാദികളെയും കാണാറുണ്ട്. ഐഹികജീവിതത്തിന്റെ നന്മക്ക് ഉതകുന്ന ഖുർആന്റെ നിയമനിർദ്ദേശങ്ങളെ വാനോളം പ്രശംസിക്കുകയും, അതോടൊപ്പം പാരത്രിക ജീവിതത്തെ സംബന്ധിക്കുന്ന ആദ്ധ്യാത്മിക വശങ്ങളെക്കുറിച്ച് മൗനം അവലംബിക്കുകയോ അവഗണിക്കുകയോ ചെയ്യുകയുമായിരിക്കും ഇവരുടെയും

പതിവ്. നബിﷺ ഒരിക്കൽ ഉമയ്യത്തുബ്നു അബിസ്സ്വലത്തി (أمية بن أبي الصلت) നെപ്പറ്റി പ്രസ്താവിച്ചതാണ് ഇത്തരക്കാരെക്കുറിച്ചും പറയുവാനുള്ളത്: آمن شعره ولم يؤمن قلبه (അയാളുടെ കവിത വിശ്വസിച്ചിരിക്കുന്നു: ഹൃദയം വിശ്വസിച്ചിട്ടില്ല.) ക്വുർആൻ ആർക്കാണ് ഉപയോഗപ്രദമായിത്തീരുക എന്ന് അല്ലാഹു അടുത്ത വചനത്തിൽ ചൂണ്ടിക്കാട്ടുന്നത് കാണുക:

وَإِنَّهُۥ لَتَذْكِرَةٌ لِّلْمُتَّقِينَ ﴿٤٨﴾

**《48》 നിശ്ചയമായും, അത് [ക്വുർആൻ] ഭയഭക്തൻമാർക്ക് ഒരു സ്മരണയാകുന്നു.**

وَإِنَّا لَنَعْلَمُ أَنَّ مِنكُم مُّكَذِّبِينَ ﴿٤٩﴾

**《49》 നിശ്ചയമായും, നമുക്കറിയാം, നിങ്ങളുടെ കൂട്ടത്തിൽ ചില വ്യാജമാക്കുന്നവരുമുണ്ടെന്ന്.**

وَإِنَّهُۥ لَحَسْرَةٌ عَلَى ٱلْكَـٰفِرِينَ ﴿٥٠﴾

**《50》 നിശ്ചയമായും, അത് അവിശ്വാസികളുടെമേൽ ഖേദ (കാരണ) വുമത്രെ.**

---

《48》 وَإِنَّهُۥ നിശ്ചയമായും അത്, ഇത് لَتَذْكِرَةٌ ഒരു സ്മരണ (ഉപദേശം- ഉൽബോധനം) ആകുന്നു لِّلْمُتَّقِينَ സൂക്ഷിക്കുന്നവർക്ക്, ഭയഭക്തൻമാർക്ക് 《49》 وَإِنَّا لَنَعْلَمُ നിശ്ചയമായും നാം അറിയുന്നു, നമുക്കറിയാം أَنَّ مِنكُم നിങ്ങളിലുണ്ടെന്ന് مُّكَذِّبِينَ (ചില) വ്യാജമാക്കുന്നവർ 《50》 وَإِنَّهُۥ لَحَسْرَةٌ നിശ്ചയമായും അത് ഖേദം തന്നെ, സങ്കടമാണ്, ദുഃഖഹേതുവാകുന്നു عَلَى ٱلْكَـٰفِرِينَ അവിശ്വാസികളുടെമേൽ

---

സൂക്ഷ്മത പാലിക്കുന്ന ഭയഭക്തൻമാരായ സത്യവിശ്വാസികളായിരിക്കും യഥാർത്ഥത്തിൽ ക്വുർആൻ ഉപയോഗപ്പെടുത്തുക. അതുകൊണ്ടാണ് പലപ്പോഴും 'ക്വുർആൻ ഭയഭക്തൻമാർക്ക് സ്മരണയാണ്, ഭയഭക്തൻമാർക്ക് മാർഗദർശനമാണ്' എന്നും മറ്റും അല്ലാഹു പറഞ്ഞു കാണുന്നത്. ക്വുർആനെ വ്യാജമാക്കി നിഷേധിക്കുന്നവരെപ്പറ്റി അല്ലാഹു ശരിക്കും അറിയാഞ്ഞിട്ടല്ല അവരെ തൽക്കാലം ഒഴിവാക്കിയിരിക്കുന്നത്. അറിഞ്ഞുംകൊണ്ടുതന്നെയാണത്. അതിന്റെ ഫലം അവർ അനുഭവിക്കുകതന്നെ ചെയ്യും. എന്നൊക്കെയാണ് 49 -ാം വചനത്തിന്റെ സാരം. ക്വുർആന്റെ അനുയായികൾക്ക് അത് വിജയത്തിനും മോക്ഷത്തിനും കാരണമാകുന്നതുപോലെ, അതിൽ അവിശ്വസിക്കുന്നവർക്ക് അത് ഖേദത്തിനും ദുഃഖത്തിനും കാരണമായിത്തീരുന്നു. ക്വുർആൻ മുഖേന സജ്ജനങ്ങൾക്ക് ലഭിക്കുന്ന നേട്ടങ്ങൾ കാണുമ്പോൾ വിശേഷിച്ചും അവർ തങ്ങളെപ്പറ്റി ഖേദിക്കുമല്ലോ. ഇതാണ് 50 -ാം വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്. വേദഗ്രന്ഥവും റസൂലും അവർക്ക് വന്നു കഴിഞ്ഞിട്ടില്ലായിരുന്നുവെങ്കിൽ അതിന്റെ പേരിൽ അവർക്ക് ഒരു വിധത്തിൽ

ഒഴിവുകഴിവ് സമർപ്പിച്ചു നോക്കാമായിരുന്നു. ക്വുർആനും റസൂലും വന്നുകഴിഞ്ഞതുകൊണ്ട് എനി അതിനുള്ള പഴുതും അടഞ്ഞുപോയിരിക്കയാണ്. (20: 134: 28: 47 മുതലായവ നോക്കുക.)

وَإِنَّهُۥ لَحَقُّ ٱلْيَقِينِ ﴿٥١﴾

**《51》 നിശ്ചയമായും, ഇത് ദൃഢമായ യഥാർത്ഥമാകുന്നു.**

فَسَبِّحْ بِٱسْمِ رَبِّكَ ٱلْعَظِيمِ ﴿٥٢﴾

**《52》 ആകയാൽ, നീ നിന്റെ മഹാനായ റബ്ബിന്റെ നാമത്തിൽ 'തസ്ബീഹ' [സ്തോത്രകീർത്തനം] ചെയ്തുകൊള്ളുക.**

---

《51》 وَإِنَّهُ നിശ്ചയമായും ഇത്, അത് لَحَقُّ യാഥാർത്ഥം, (സത്യം- കാര്യം, പരമാർത്ഥം) തന്നെ ٱلْيَقِينِ ദൃഢ (ഉറപ്പായ) 《52》 فَسَبِّحْ ആകയാൽ തസ്ബീഹ് (സ്തോത്രകീർത്തനം) ചെയ്യുക, പരിശുദ്ധപ്പെടുത്തുക بِٱسْمِ رَبِّكَ നിന്റെ റബ്ബിന്റെ നാമത്തിൽ, നാമത്തെ ٱلْعَظِيمِ മഹാനായ

---

സൂറത്തുൽ- വാകിഅഃ (سورة الواقعة)യുടെ അവസാനത്തെ രണ്ട് വചനങ്ങളും അവയുടെ വിവരണവും ഇവിടെയും ഓർക്കുക.

ولله الحمد والمنة

سورة المعارج

# 70. സൂറത്തുൽ മആരിജ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 44 - വിഭാഗം (റുകൂഉ്) 2

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

سَأَلَ سَآئِلٌۢ بِعَذَابٍ وَاقِعٍ ﴿١﴾

**﴾1﴿ സംഭവി(ക്കുവാനിരി)ക്കുന്ന ശിക്ഷയെ ഒരു ചോദ്യകർത്താവ് ചോദിച്ചാവശ്യപ്പെടുകയാണ്,-**

لِّلْكَٰفِرِينَ لَيْسَ لَهُۥ دَافِعٌ ﴿٢﴾

**﴾2﴿(അതെ) അവിശ്വാസികൾക്ക് (സംഭവിക്കുന്നത്); അതിനെ തടുക്കുന്നതൊന്നും (തന്നെ) ഇല്ല,-**

مِّنَ ٱللَّهِ ذِى ٱلْمَعَارِجِ ﴿٣﴾

**﴾3﴿ കയറിപ്പോകുന്ന സ്ഥാനങ്ങളുടെ അധിപനായ അല്ലാഹുവിൽനിന്ന് (സംഭവിക്കുന്നത്).**

تَعْرُجُ ٱلْمَلَٰٓئِكَةُ وَٱلرُّوحُ إِلَيْهِ فِى يَوْمٍ كَانَ مِقْدَارُهُۥ خَمْسِينَ أَلْفَ سَنَةٍ ﴿٤﴾

**﴾4﴿ മലക്കുകളും 'റൂഹും' [ആത്മാവും] അവങ്കലേക്ക് കയറിപ്പോകുന്നു, -അമ്പതിനായിരം കൊല്ലം വലുപ്പം ഉള്ളതായ ഒരു ദിവസത്തിൽ!**

فَٱصْبِرْ صَبْرًا جَمِيلًا ﴿٥﴾

**﴾5﴿എന്നാൽ (നബിയേ), നീ ഭംഗിയായ ക്ഷമ കൈ കൊള്ളുക.**

إِنَّهُمْ يَرَوْنَهُۥ بَعِيدًا ﴿٦﴾

﴾6﴿ നിശ്ചയമായും അവർ അതിനെ വിദൂരമായ ഒന്നായി കാണുന്നു;

وَنَرَىٰهُ قَرِيبًا ﴿٧﴾

﴾7﴿ നാം അതിനെ അടുത്ത തായും കാണുന്നു.

---

﴾1﴿ سَأَلَ ചോദിച്ചു (ആവശ്യപ്പെട്ടു) سَآئِلٌ ഒരു ചോദിക്കുന്നവൻ, ചോദ്യകർത്താവ് (ഒരാൾ) بِعَذَابٍ ശിക്ഷയെ, ശിക്ഷക്ക് وَاقِعٍ സംഭവിക്കുന്ന ﴾2﴿ لِّلْكَـٰفِرِينَ അവിശ്വാസികൾക്ക് لَيْسَ لَهُ അതിനില്ല دَافِعٌ തടുക്കുന്നതൊന്നും, ഒരു തടവും ﴾3﴿ مِّنَ ٱللَّهِ അല്ലാഹുവിങ്കൽനിന്ന് ذِى ٱلْمَعَارِجِ കയറുന്ന മാർഗങ്ങളുടെ (ആരോഹണസ്ഥാനങ്ങളുടെ- സോപാനങ്ങളുടെ- പദവികളുടെ) ഉടമയായ (അധിപനായ) ﴾4﴿ تَعْرُجُ കയറുന്നു, ആരോഹണം ചെയ്യും ٱلْمَلَـٰٓئِكَةُ മലക്കുകൾ وَٱلرُّوحُ റൂഹും (ആത്മാവും) إِلَيْهِ അവങ്കലേക്ക് فِى يَوْمٍ ഒരു ദിവസത്തിൽ كَانَ مِقْدَارُهُۥ അതിന്റെ തോത് (അളവ്- വലുപ്പം- കണക്ക്) ആകുന്നു خَمْسِينَ أَلْفَ അമ്പതിനായിരം سَنَةٍ കൊല്ലം ﴾5﴿ فَٱصْبِرْ എന്നാൽ ക്ഷമിക്കുക صَبْرًا جَمِيلًا ഭംഗിയായ (നല്ല) ക്ഷമ ﴾6﴿ إِنَّهُمْ يَرَوْنَهُۥ നിശ്ചയമായും അവർ അതിനെ കാണുന്നു بَعِيدًا വിദൂരമാണെന്ന്, ദൂരപ്പെട്ടതായി ﴾7﴿ وَنَرَىٰهُ നാമതിനെ കാണുകയും ചെയ്യുന്നു قَرِيبًا അടുത്തതായി

---

വാചകഘടനയിൽ പരസ്പരം ബന്ധപ്പെട്ടുകൊണ്ടുള്ള ഈ മൂന്ന് വചനങ്ങൾക്കും കൂടി ഒന്നിച്ച് ഇങ്ങനെ അർത്ഥം നൽകാം: കയറിപ്പോകുന്ന സ്ഥാനങ്ങളുടെ അധിപനായ അല്ലാഹുവിന്റെ ഭാഗത്തുനിന്നുള്ള യാതൊരുവിധ തടവും ഉണ്ടായിരിക്കാത്ത അവിശ്വാസികൾക്ക് സംഭവിക്കാനിരിക്കുന്ന ശിക്ഷയെ ഒരാൾ ചോദിച്ചാവശ്യപ്പെടുകയാണ്. വ്യാഖ്യാനം താഴെ വരുന്നുണ്ട്.

المعارج (മആരിജ്) എന്ന വാക്കിന് 'കയറുന്ന സ്ഥാനങ്ങൾ' എന്നത്രെ വാക്കർത്ഥം. കോണിപ്പടികൾ, സോപാനങ്ങൾ, ഉയർന്നപദവികൾ, ആരോഹണ മാർഗങ്ങൾ എന്നിങ്ങനെ പല അർത്ഥങ്ങളും അതുകൊണ്ട് ഉദ്ദേശിക്കപ്പെടുകയും ചെയ്യാം. എന്നാൽ അല്ലാഹുവിന്റെ വിശേഷണമായി 'കയറിച്ചെല്ലുന്ന സ്ഥാനങ്ങളുടെ അധിപൻ(ذي المعارج)' എന്ന് പറഞ്ഞതിന്റെ വ്യാഖ്യാനത്തിൽ ഒന്നിലധികം അഭിപ്രായങ്ങളുണ്ട്. ഇവിടെ المعارج കൊണ്ടുദ്ദേശ്യം ആകാശങ്ങളാണെന്നും, ആകാശങ്ങളിൽ മലക്കുകൾ കയറിപ്പോകുന്ന പ്രത്യേകസ്ഥാനങ്ങളാണെന്നും, ഉയർന്ന പദവികൾ എന്നാണെന്നും മറ്റുമാണ് ആ അഭിപ്രായങ്ങൾ. എന്നാൽ, തൊട്ടവചനത്തിൽ, ആ വാക്കിന്റെ വിശദീകരണമെന്നോണം 'മലക്കുകളും റൂഹും അവനിലേക്ക് കയറിച്ചെല്ലുന്നു'(تعرج الملئكة والروح اليه) എന്ന് പറഞ്ഞിരിക്കെകൊണ്ട് മലക്കുകൾ കയറിച്ചെല്ലുന്ന സ്ഥാനങ്ങൾ എന്ന് വെക്കുന്നതിനാണ് കൂടുതൽ ന്യായം

കാണുന്നത്. അഥവാ ആകാശലോകങ്ങളിൽ മലക്കുകൾക്ക് കയറിച്ചെല്ലാവുന്നതും ഓരോരുത്തരുടെയും നിലപാടനുസരിച്ച് വ്യത്യസ്ത പദവികളോടു കൂടിയതുമായ സ്ഥാനങ്ങളായിരിക്കാം അവ. വാസ്തവം അല്ലാഹുവിനറിയാം.

'റൂഹ്' (الروح) കൊണ്ടുദ്ദേശ്യം ജിബ്‌രീൽ (അ) എന്ന മലക്കാണെന്നാണ് അധിക വ്യാഖ്യാതാക്കളുടെയും അഭിപ്രായം. ജിബ്‌രീലിനെ ഉദ്ദേശിച്ചു 'റൂഹ്' എന്ന് പറയപ്പെടാറുണ്ട്, ഖുർആനിലും അങ്ങനെ ഉപയോഗിച്ചിരിക്കുന്നു. (സൂ: ശുഅറാഉ്, 193 ഉം വ്യാഖ്യാനവും നോക്കുക.) അപ്പോൾ, മലക്കുകളുടെ കൂട്ടത്തിൽ പ്രമുഖൻ അദ്ദേഹമായതുകൊണ്ട് മലക്കുകളെപ്പറ്റി മൊത്തത്തിൽ പ്രസ്താവിച്ച ശേഷം അദ്ദേഹത്തിന്റെ പേർ പ്രത്യേകം എടുത്തുപറഞ്ഞതായിരിക്കാം. മനുഷ്യാത്മാക്കളാണ് അതുകൊണ്ടുദ്ദേശ്യമെന്നത്രെ മറ്റൊരു അഭിപ്രായം. വേറെയും അഭിപ്രായമുണ്ട്. അമ്പതിനായിരം കൊല്ലത്തെ വലുപ്പമുള്ള ദിവസം (يوم كان مقداره خمسين ألف سنة) എന്ന് പറഞ്ഞത് ക്വിയാമത്ത് നാളാകുന്നു. തുടർന്നുള്ള ആയത്തുകൾ വായിക്കുമ്പോൾ ഇത് മനസ്സിലാകുന്നതാണ്. കൂടാതെ, നബിവചനങ്ങളിൽനിന്ന് ഇത് വ്യക്തമായും മനസ്സിലാക്കാം. നബിﷺ അരുളിച്ചെയ്തതായി അബൂഹുറയ്‌റഃ (റ) ഉദ്ധരിച്ച ഒരു ഹദീഥിൽ ഇപ്രകാരം കാണാവുന്നതാണ്: 'കടമകൾ നിറവേറ്റാതെ ധനം നിക്ഷേപിച്ചുവെക്കുന്നവന്റെ ധനം തകിടുകളാക്കി നരകാഗ്നിയാൽ ചുട്ടുപഴുപ്പിച്ച് അവന്റെ നെറ്റിയും ഭാഗങ്ങളും മുതുകും അതുകൊണ്ട് പൊള്ളിക്കും. നിങ്ങൾ എണ്ണിവരുന്ന അമ്പതിനായിരം കൊല്ലത്തെ വലുപ്പമുള്ള ഒരു ദിവസം അല്ലാഹു അവന്റെ അടിയാൻമാർക്കിടയിൽ വിധികൽപിക്കുന്നതുവരേക്കും അതങ്ങിനെയിരിക്കും. പിന്നെ അവന്റെ വഴി ഒന്നുകിൽ സ്വർഗത്തിലേക്കോ അല്ലെങ്കിൽ നരകത്തിലേക്കോ അവൻ കാണും.' (അ; മു.)

എന്നാൽ, സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം, ആ ദിവസത്തിന്റെ വമ്പിച്ച ദൈർഘ്യം അവർക്ക് ഒരു സാധാരണ നിർബന്ധനമസ്കാരത്തിന്റെ സമയത്തക്കാൾ ലഘൂകരിക്കപ്പെടുന്നതാണെന്ന് അഹ്മദും ബൈഹക്വീയും (റ) മറ്റും ഉദ്ധരിച്ച ഹദീഥുകളിൽ വന്നിട്ടുണ്ട്. അപ്പോൾ, അമ്പതിനായിരം കൊല്ലത്തെ വലുപ്പം എന്ന് പറഞ്ഞതിന്റെ താൽപര്യം, അവിശ്വാസികളെ സംബന്ധിച്ചിടത്തോളം ആ ദിവസം അത്രയും ദൈർഘ്യം തോന്നുന്നതും, വിഷമം നിറഞ്ഞതുമാണ് എന്നായിരിക്കും. അതല്ല, ശരിക്കും കൃത്യമായ അമ്പതിനായിരം കൊല്ലം തന്നെയാണുദ്ദേശ്യമെന്നും വരാവുന്നതാണ്. വാസ്തവം അല്ലാഹുവിനറിയാം. സൂ: സജദഃയിൽ അല്ലാഹു ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: 'അവൻ ആകാശത്തുനിന്ന് ഭൂമിയിലേക്ക് കാര്യം നിയന്ത്രിച്ചുവരുന്നു. പിന്നീട് നിങ്ങൾ എണ്ണിവരുന്ന ആയിരം കൊല്ലം വലുപ്പമുള്ള ഒരു ദിവസത്തിൽ അത് അവങ്കലേക്ക് കയറി (ഉയർന്ന്) പോകുന്നു.' يدبر الأمر من السماء –إلى قوله ألف سنة مما تعدون– السجدة:٥ ഈ രണ്ട് വചനങ്ങളും ക്വിയാമത്ത് നാളിനെ സംബന്ധിച്ചുതന്നെയാണുള്ളത്. ആ നാളിലെ ചില വ്യത്യസ്ത ഘട്ടങ്ങളെയാണ് ഇത് കുറിക്കുന്നതെന്നത്രെ ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. ആയിരം കൊല്ലമെന്നും, അമ്പതിനായിരം കൊല്ലമെന്നും

പറഞ്ഞിരിക്കുന്നതിനെപ്പറ്റി ഒരാൾ ഇബ്നു അബ്ബാസ് (റ)നോട് ചോദിക്കുകയു ണ്ടായെന്നും, അദ്ദേഹം ഇപ്രകാരം മറുപടി നൽകിയെന്നും ഇബ്നുജരീർ (റ) ഉദ്ധരിച്ചിരിക്കുന്നു: هما يومان ذكرهما الله الله أعلم بهما واكره أن أقول في كتاب الله بما لا أعلم (സാരം: അങ്ങനെ രണ്ട് ദിവസങ്ങളെപ്പറ്റി അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. അവയെപ്പറ്റി അല്ലാഹുവിനറിയാം. അല്ലാഹുവിന്റെ കിത്താബിൽ എനിക്ക് അറിയാത്തതിനെ ക്കുറിച്ച് പറയുവാൻ ഞാൻ മടിക്കുന്നു.) നമുക്കും ഇവിടെ പറയുവാനുള്ളത് ഇതു തന്നെ. സൂ: സജദഃ 5 -ാം വചനത്തിന്റെ വ്യാഖ്യാനത്തിൽ പ്രസ്താവിച്ച സംഗ തികൾ ഇവിടെയും ഓർക്കുക.

ഇതുപോലെത്തന്നെ മലക്കുകളും റൂഹും- അഥവാ ജിബ്രീലും അല്ലെ ങ്കിൽ മനുഷ്യാത്മാവും- അല്ലാഹുവിങ്കലേക്ക് കയറിച്ചെല്ലും എന്ന് പറഞ്ഞതിന്റെ താൽപര്യവും എന്താണെന്ന് നമുക്ക് തിട്ടപ്പെടുത്തിപറയുവാൻ സാധ്യമല്ല. സൂ: സജദഃയിലെ ആയത്തിൽ 'പിന്നീട് ആയിരംകൊല്ലം വലുപ്പമുള്ള ഒരു ദിവസം കാര്യം അല്ലാഹുവിങ്കലേക്ക് കയറുന്നു' എന്ന് പറഞ്ഞുവല്ലോ. സൂ: ഫാത്വിറിൽ 'നല്ല വാക്കുകൾ അവങ്കലേക്ക് കയറുന്നു, സൽക്കർമത്തെ അവങ്കലേക്ക് ഉയ ർത്തുകയും ചെയ്യുന്നു' (اليه يصعد الكلم الطيب الخ–فاطر : ١٠) എന്ന് പറഞ്ഞിരിക്കുന്നു. ഈ രണ്ട് വചനങ്ങളും അവയുടെ വ്യാഖ്യാനത്തിൽ വായിച്ച സംഗതികളും ഇവി ടെയും ഓർക്കുന്നത് നന്നായിരിക്കും. സൂ: ഹൂദ് 123ൽ وإليه يرجع الأمر كله (കാര്യങ്ങ ളെല്ലാം അവങ്കലേക്ക് മടക്കപ്പെടുന്നു) എന്ന് പറഞ്ഞിട്ടുള്ളതും പ്രസ്താവ്യമാകു ന്നു. 'മലക്കുകളും റൂഹും അവങ്കലേക്ക് കയറും' എന്ന വചനത്തിന്റെ താൽപര്യം മനസ്സിലാക്കുന്നതിന് ഇതെല്ലാം സഹായകമായിത്തീരുന്നതാണ്. അന്തിമമായ നട പടിയുടെയും തീരുമാനത്തിന്റെയും ദിവസമാണല്ലോ ക്വിയാമത്ത് നാൾ. അന്ന് മലക്കുകളും ആത്മാക്കളുമെല്ലാം അല്ലാഹുവിന്റെ തിരുസന്നിധിയിൽ ഹാജരാ കുമെന്നുള്ളതിൽ സംശയമില്ല.

വളരെ വിചിത്രമായ ഒരു വ്യാഖ്യാനം ചില പുത്തൻ വ്യാഖ്യാനക്കാർ ഇവിടെ നടത്തിക്കാണുന്നു. മനുഷ്യന്റെ പുരോഗമനം ഇവിടംകൊണ്ടവസാനി ക്കുന്നില്ല, മരണാനന്തരവും അവൻ പുരോഗമിച്ചുകൊണ്ടേയിരിക്കും,അങ്ങനെ ഒരു അമ്പതിനായിരം കൊല്ലം -അഥവാ ദീർഘമായ ഒരു കാലം- കൊണ്ട് അവൻ പുരോഗമിച്ചു അല്ലാഹുവിങ്കലെത്തിച്ചേരും, ഇതിൽ മലക്കുകൾ അവനെ സഹാ യിച്ചുകൊണ്ടുമിരിക്കും.'എന്നൊക്കെയാണ് മലക്കുകളും റൂഹും അല്ലാഹുവി ലേക്ക് കയറിച്ചെല്ലും' എന്ന വാക്യത്തിന് ഇവർ നൽകുന്ന വ്യാഖ്യാനം. പുരോഗ മനവാദികളാണെന്ന് സ്വയം അഭിമാനിക്കുന്നവരുടെ ദൃഷ്ടിയിൽ ഈ വ്യാഖ്യാനം ഒരു പക്ഷേ രസകരമായിത്തോന്നാമെങ്കിലും, സത്യാന്വേഷികൾക്ക് ഇതിനോട് യോജിക്കുവാൻ മാർഗം കാണുന്നില്ല. കാരണം, ഈ വ്യാഖ്യാനം മനുഷ്യനെ അല്ലാഹുവിനോളം ഉയർത്തുകയും, അതേ സമയത്ത് അല്ലാഹുവിനെ മനുഷ്യ നിലേക്ക് താഴ്ത്തുകയുമാണ് ചെയ്യുന്നതെന്ന് അൽപം ആലോചിച്ചാൽ അറിയാ വുന്നതാണ്. (معاذ الله) എത്രതന്നെ- എത്രകാലംതന്നെ- പുരോഗമിച്ചുകൊണ്ടിരു ന്നാലും അല്ലാഹുവിന്റെ സ്ഥാനം പ്രാപിക്കുവാൻ മനുഷ്യനാകട്ടെ, മറ്റാർക്കെങ്കി

ലുമാകട്ടെ സാധ്യമല്ലതന്നെ. (تعالى الله عن ذلك) 'പുരോഗമനം' എന്ന വാക്ക് ഉരുവിടുന്നതുപോലും ഒരു പുരോഗമനമായി കരുതുന്ന ഇത്തരക്കാരെപ്പറ്റി നമുക്ക് ഇതേ പറയുവാനുള്ളൂ وما قدروا الله حق قدره (അവർ അല്ലാഹുവിനെ കണക്കാക്കേണ്ട പ്രകാരം അവനെ കണക്കാക്കിയില്ല)

അവിശ്വാസികൾക്ക് ക്വിയാമത്തുനാളിൽ അല്ലാഹുവിങ്കൽനിന്ന് ശിക്ഷ ലഭിക്കുന്നതാണെന്നും, അത് തടയുവാൻ ആരാലും സാധ്യമല്ലെന്നും നബിﷺ താക്കീത് ചെയ്യുന്നതിനെ പരിഹസിച്ചുകൊണ്ട് അങ്ങനെയുണ്ടെങ്കിൽ ആ ശിക്ഷ ഇപ്പോൾതന്നെ ഒന്ന് കാണട്ടെ എന്ന് മുശ്‌രിക്കുകൾ ആവശ്യപ്പെട്ടിരുന്നു. 'അല്ലാഹുവേ! ഇവൻ പറയുന്ന ഇതൊക്കെത്തന്നെയാണ് പരമാർത്ഥമെങ്കിൽ നീ കല്ലുമഴ വർഷിപ്പിക്കുകയോ, വേദനയേറിയ ഏതെങ്കിലും ശിക്ഷ ഞങ്ങൾക്ക് തരുകയോ ചെയ്തേക്കുക!' എന്ന് അവിശ്വാസികൾ പറഞ്ഞതായി സൂ: അൻഫാൽ 32 ൽ അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്. ഇങ്ങനെയുള്ള അവരുടെ പരിഹാസ ചോദ്യങ്ങളെക്കുറിച്ചാണ് ഈ സൂറത്തിന്റെ ആദ്യവചനം മുതൽക്കുള്ള സംസാരം. സന്ദർഭവശാൽ ഇടക്കുവെച്ച് അതുമായി ബന്ധപ്പെട്ട വിഷയങ്ങളെന്ന നിലക്ക് മറ്റു ചില വസ്തുതകളും വിവരിച്ചു. അതിനുശേഷം, അവിശ്വാസികളുടെ അത്തരം പരിഹാസവാക്കുകളെക്കുറിച്ച് ഒട്ടും അസ്വാസ്ഥ്യപ്പെടരുതെന്നും, നല്ലപോലെ ക്ഷമ കൈകൊള്ളണമെന്നും നബിﷺയെ ഉപദേശിച്ചു. അവർ അങ്ങനെ പരിഹസിക്കുവാനും ശിക്ഷക്ക് ധൃതി കൂട്ടുവാനും കാരണം, അത് വളരെ വിദൂരവും അസംഭവ്യവുമായി അവർ കരുതുന്നതുകൊണ്ടാണെന്നും, എന്നാൽ അല്ലാഹുവിന്റെ അടുക്കൽ അത് ഒട്ടും വിദൂരമോ പ്രയാസപ്പെട്ടതോ അല്ലെന്നും പറഞ്ഞു നബിﷺയെ സമാധാനിപ്പിക്കുകയും ചെയ്തു. തുടർന്നുകൊണ്ട് അവർ പരിഹസിച്ച് ധൃതികൂട്ടിക്കൊണ്ടിരിക്കുന്ന ആ ശിക്ഷയുടെയും, അത് സംഭവിക്കുന്ന ആ ദിവസത്തിന്റെയും ഗൗരവങ്ങളെക്കുറിച്ച് അല്ലാഹു താക്കീത് ചെയ്യുന്നു:-

يَوْمَ تَكُونُ ٱلسَّمَآءُ كَٱلْمُهْلِ ﴿٨﴾

**﴾8﴿ ആകാശം എണ്ണക്കീടം (അഥവാ ലോഹ ദ്രാവകം) പോലെ ആയിത്തീരുന്ന ദിവസം. (അന്നാണ് ആ ശിക്ഷ സംഭവിക്കുക.)**

وَتَكُونُ ٱلْجِبَالُ كَٱلْعِهْنِ ﴿٩﴾

**﴾9﴿ പർവ്വതങ്ങൾ കടഞ്ഞരോമം പോലെ ആയിത്തീരുകയും ചെയ്യുന്ന (ദിവസം).**

وَلَا يَسْـَٔلُ حَمِيمٌ حَمِيمًا ﴿١٠﴾

**﴾10﴿ ഒരു ഉറ്റബന്ധുവും (മറ്റ്) ഒരു ഉറ്റ ബന്ധുവിനോട് (ഒന്നും) ചോദിക്കുന്നതുമല്ല.**

يُبَصَّرُونَهُمْ ۚ يَوَدُّ ٱلْمُجْرِمُ لَوْ يَفْتَدِى مِنْ عَذَابِ يَوْمِئِذٍۭ بِبَنِيهِ ﴿١١﴾

﴾11﴿ അവർക്ക് അവരെ കാണിക്കപ്പെടും. (എന്നാലും പരസ്പരം അവർ അന്വേഷിക്കയില്ല.) കുറ്റവാളിയായുള്ളവൻ കൊതിക്കും; തന്റെ മക്കളെ (പ്രായശ്ചിത്തമാക്കി)ക്കൊണ്ട് അന്നത്തെ ശിക്ഷയിൽനിന്ന് താൻ മോചനം നേടിയിരുന്നെങ്കിൽ (നന്നായേനേ)!-

وَصَـٰحِبَتِهِۦ وَأَخِيهِ ﴿١٢﴾

﴾12﴿ (മാത്രമല്ല) തന്റെ സഹധർമിണിയെയും, തന്റെ സഹോദരനെയും കൊണ്ടും;-

وَفَصِيلَتِهِ ٱلَّتِى تُـْٔوِيهِ ﴿١٣﴾

﴾13﴿ തനിക്ക് (രക്ഷാ) സങ്കേതം നൽകിയിരുന്ന തന്റെ ബന്ധുകുടുംബങ്ങളെകൊണ്ടും,-

وَمَن فِى ٱلْأَرْضِ جَمِيعًا ثُمَّ يُنجِيهِ ﴿١٤﴾

﴾14﴿ (അത്രയുമല്ല) ഭൂമിയിലുള്ളവരെ മുഴുവൻകൊണ്ടും, എന്നിട്ട് (പോലും) അതവനെ രക്ഷപ്പെടുത്തിയിരുന്നെങ്കിൽ (നന്നായേനേ എന്ന് കൊതിക്കും)!

---

﴾8﴿ يَوْمَ تَكُونُ ആയിത്തീരുന്ന ദിവസം ٱلسَّمَآءُ ആകാശം كَٱلْمُهْلِ എണ്ണക്കീടം പോലെ, ലോഹദ്രാവകം പോലെ ﴾9﴿ وَتَكُونُ ٱلْجِبَالُ പർവ്വതങ്ങൾ ആയിത്തീരുകയും كَٱلْعِهْنِ രോമത്തൂൾ (കടഞ്ഞരോമം, കടഞ്ഞ ചായം മുക്കിയ രോമം) പോലെ ﴾10﴿ وَلَا يَسْـَٔلُ ചോദിക്കുകയുമില്ല حَمِيمٌ ഒരു ഉറ്റബന്ധുവും, ചങ്ങാതിയും حَمِيمًا ഒരു ഉറ്റബന്ധുവോട് ﴾11﴿ يُبَصَّرُونَهُمْ അവർക്ക് അവരെ കാട്ടികൊടുക്കപ്പെടും (കാണുമാറാക്കും) يَوَدُّ കൊതിക്കും, മോഹിക്കും ٱلْمُجْرِمُ കുറ്റവാളി, മഹാപാപി لَوْ يَفْتَدِى അവൻ മോചനം നേടിയിരുന്നെങ്കിൽ, തെണ്ടം നൽകാമായിരുന്നെങ്കിൽ (എന്ന്) مِنْ عَذَابِ ശിക്ഷയിൽ നിന്ന് يَوْمِئِذٍۭ അന്നത്തെ بِبَنِيهِ തന്റെ മക്കളെകൊണ്ട് ﴾12﴿ وَصَـٰحِبَتِهِ അവന്റെ കൂട്ടുകാരി (സഹധർമിണി- ഭാര്യ)യെയും وَأَخِيهِ തന്റെ സഹോദരനെയും ﴾13﴿ وَفَصِيلَتِهِ അവന്റെ ബന്ധുകുടുംബങ്ങളെയും ٱلَّتِى تُـْٔوِيهِ അവന് സങ്കേതം (രക്ഷ- അഭയം) നൽകുന്നതായ ﴾14﴿ وَمَن فِى ٱلْأَرْضِ ഭൂമിയിലുള്ളവരെയും جَمِيعًا മുഴുവനും ثُمَّ പിന്നെ (എന്നിട്ട്) يُنجِيهِ അതവനെ രക്ഷപ്പെടുത്തിയിരുന്നു (വെങ്കിൽ എന്ന്)

കുറ്റവാളികളായ ദുർജനങ്ങളെ സംബന്ധിച്ചിടത്തോളം ആ ദിവസത്തിലെ ഭയങ്കരതയും സംഭവവികാസങ്ങളും എന്തുമാത്രമായിരിക്കുമെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുകയാണ്. ഓരോരുത്തന്നും അവന്റെ കാര്യം മാത്രമല്ലാതെ, മറ്റുള്ളവരെപ്പറ്റി വല്ല വിചാരമോ അന്വേഷണമോ ഉണ്ടായിരിക്കയില്ല. താനല്ലാത്തവരെ മുഴുവൻ ബലികൊടുത്തിട്ടെങ്കിലും തനിക്ക് രക്ഷകിട്ടിയാൽ മതിയായിരുന്നുവെന്നായിരിക്കും ഓരോരുത്തനും കൊതിക്കുക. പക്ഷേ, ഫലമെന്ത്?! അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ, ആമീൻ. അല്ലാഹു പറയുന്നു:

كَلَّآ ۖ إِنَّهَا لَظَىٰ ﴿١٥﴾

**《15》 അതുവേണ്ടാ [ആ കൊതി വേണ്ടാ]! നിശ്ചയമായും, അത് ലളാ [ആളിക്കത്തുന്ന നരകം] ആകുന്നു!**

نَزَّاعَةً لِّلشَّوَىٰ ﴿١٦﴾

**《16》 തലയുടെ തൊലി (ഉരിച്ചു) നീക്കുന്നത്!-**

تَدْعُوا۟ مَنْ أَدْبَرَ وَتَوَلَّىٰ ﴿١٧﴾

**《17》 പിന്നോക്കം പോകുകയും തിരിഞ്ഞുകളയുകയും ചെയ്തവരെ അത് വിളിക്കും,-**

وَجَمَعَ فَأَوْعَىٰٓ ﴿١٨﴾

**《18》 ശേഖരിച്ചു കൂട്ടുകയും എന്നിട്ട് (ചിലവഴിക്കാതെ) സൂക്ഷിച്ചുവെക്കുകയും ചെയ്ത (വരെ).**

---

《15》 كَلَّآ അങ്ങനെയല്ല, അതുവേണ്ടാ إِنَّهَا നിശ്ചയമായും അത് لَظَىٰ 'ലളാ'യാണ് (ആളിക്കത്തുന്ന നരകമാണ്) 《16》 نَزَّاعَةً നീക്കി (ഉരിച്ചു) കളയുന്നതായിട്ട് لِّلشَّوَىٰ തലയുടെ തൊലിയെ, ചർമങ്ങളെ, തലയോട്ടിനെ 《17》 تَدْعُوا۟ അത് വിളിക്കും مَنْ أَدْبَرَ പിന്നോക്കം പോയവനെ وَتَوَلَّىٰ തിരിഞ്ഞുകളയുകയും ചെയ്തു 《18》 وَجَمَعَ ശേഖരിക്കുക (ഒരുമിച്ചുകൂട്ടുക)യും ചെയ്തു فَأَوْعَىٰٓ എന്നിട്ട് സൂക്ഷിച്ചുവെച്ച (പാത്രത്തിലാക്കിവെച്ച)

---

സാരം: അങ്ങനെയുള്ള വ്യാമോഹങ്ങളൊന്നും വേണ്ടാ. അതുകൊണ്ടൊന്നും ഫലമില്ല. കുറ്റവാളികൾക്ക് ലഭിക്കുവാൻപോകുന്നത് കത്തിജ്വലിക്കുന്ന നരകം മാത്രമാണ്. അത് അവരുടെ തലയുടെ തൊലി- അഥവാ ശരീരത്തിന്റെ പുറഭാഗങ്ങളൊക്കെ -ഉരിച്ചുകളയും. കുറ്റവാളികളെ രക്ഷപ്പെടുവാനോ ഒഴിഞ്ഞുമാറുവാനോ അത് വിടുകയില്ല. അവരെ അത് തന്നിലേക്ക് വിളിച്ചുവരുത്തുകതന്നെ ചെയ്യും.

الشوى(ശവാ) എന്ന പദത്തിന് 'തലയുടെ തൊലി, തലയോട്, ചർമങ്ങൾ' എന്നൊക്കെ അർത്ഥങ്ങൾ പറയപ്പെട്ടിട്ടുണ്ട്. ഏതർത്ഥമെടുത്താലും ഉദ്ദേശ്യം വ്യക്തംതന്നെ. കുറ്റവാളികളെക്കുറിച്ച് അവരുടെ പ്രത്യേകതയായി ഇവിടെ ചൂണ്ടിക്കാട്ടിയ കാര്യങ്ങൾ ഇവയാണ്.

(1) പിന്നോക്കം പോകുക. അഥവാ സത്യവിശ്വാസം നിരാകരിക്കുക.

(2) തിരിഞ്ഞുകളയുക. അഥവാ കൽപനകളെ അവഗണിച്ച് അനുസരണക്കേട് കാണിക്കുക.

(3) ധനം ശേഖരിച്ച് വെക്കുകയും എന്നിട്ട് വേണ്ടവിധത്തിൽ ചിലവഴിക്കാതെയും, കടമകൾ നിറവേറ്റാതെയും കെട്ടിപ്പൂട്ടിവെക്കുക. മറ്റ് വിഷയങ്ങളിൽ ഒരുമാതിരി കൊള്ളാവുന്നവരാണെങ്കിൽപോലും ധനം കെട്ടിപ്പൂട്ടിവെക്കുന്നതിൽ ഉൽസുകരല്ലാത്ത ധനികൻമാർ കേവലം ദുർല്ലഭമായിരിക്കും. അങ്ങനെയുള്ളവർ ഇതുപോലുള്ള താക്കീതുകളെ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. മനുഷ്യസഹജമായ ഒരു കൊള്ളരുതായ്മയെ അല്ലാഹു എടുത്തുകാട്ടുന്നു:-

إِنَّ ٱلْإِنسَـٰنَ خُلِقَ هَلُوعًا ﴿١٩﴾

**《19》 നിശ്ചയമായും, മനുഷ്യൻ അക്ഷമനായി (അഥവാ വേവലാതിക്കാരനായി) സൃഷ്ടിക്കപ്പെട്ടിരിക്കുന്നു.**

إِذَا مَسَّهُ ٱلشَّرُّ جَزُوعًا ﴿٢٠﴾

**《20》 അതായത്, തനിക്ക് ദോഷം ബാധിച്ചാൽ ക്ഷമകെട്ടവനായിട്ട്;-**

وَإِذَا مَسَّهُ ٱلْخَيْرُ مَنُوعًا ﴿٢١﴾

**《21》 തനിക്ക് ഗുണം ബാധിച്ചാൽ മുടക്കക്കാരനായിട്ടും.**

---

《19》 إِنَّ ٱلْإِنسَـٰنَ നിശ്ചയമായും മനുഷ്യൻ خُلِقَ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു هَلُوعًا അക്ഷമനായി, വേവലാതിക്കാരനായി, ദുർബ്ബലനായി 《20》 إِذَا مَسَّهُ അവനെ ബാധിച്ചാൽ, തൊട്ടാൽ ٱلشَّرُّ ദോഷം, തിന്മ, കെടുതി جَزُوعًا ക്ഷമകെട്ടവനായിട്ട്, പൊറുതികെട്ടവനായി 《21》 وَإِذَا مَسَّهُ അവനെ ബാധിച്ചാൽ ٱلْخَيْرُ ഗുണം, നന്മ, നല്ലത് مَنُوعًا മുടക്കക്കാരനായിട്ടും, വിലക്കുന്നവനായും, തടയുന്നവനായി

---

ധനത്തിലാകട്ടെ, ദേഹത്തിലാകട്ടെ വല്ല ദോഷവും ബാധിക്കുമ്പോൾ വ്യസനവും, പരാതിയും, ഭയവും, നിരാശയും വല്ല ഗുണമോ നന്മയോ ബാധിച്ചാൽ അത് വേണ്ടവിധം ഉപയോഗപ്പെടുത്തുകയോ വിനിയോഗിക്കുകയോ ചെയ്യാതെ പിശുക്ക് കാണിച്ചും മറ്റും അതിന് തടസ്സം വരുത്തുക. ഇതാണ് മനുഷ്യൻ അക്ഷമനായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നുവെന്ന് പറഞ്ഞതിന്റെ അർത്ഥം. എന്നാൽ അവൻ സൃഷ്ട്യാതന്നെ ഇങ്ങിനെ ഒരു പോരായ്മയുള്ളവനായുള്ളവനെങ്കിലും ഈ സാവഭാവത്തെ നിയന്ത്രിക്കുവാനുള്ള പ്രതിവിധികളും അല്ലാഹു അവന് നിശ്ചയിച്ചി കൊടുക്കാതിരു

ന്നിട്ടില്ല. അല്ലാഹുവിനെക്കുറിച്ചുള്ള ബോധം, അവന്റെ അനുഗ്രഹത്തിലുള്ള വിശ്വാസം, മനക്കരുത്ത്, ഔദാര്യശീലം, ഭയഭക്തി, മരണാനന്തര രക്ഷാശിക്ഷകളെക്കുറിച്ചുള്ള സ്മരണ ആദിയായവയത്രെ അവ. ഈ ഗുണങ്ങൾ ആരിലുണ്ടോ അവരിൽ ആ ചീത്ത സ്വഭാവം പ്രകടമാകുകയില്ല. അവർ സന്താപത്തിൽ ക്ഷമയുള്ളവരും, സന്തോഷത്തിൽ നന്ദിയുള്ളവരുമായിരിക്കും. അങ്ങനെ രണ്ടവസ്ഥയിലും അവർ മാന്യൻമാരും, പുണ്യവാൻമാരും ആയിരിക്കുന്നതുമാകുന്നു. അല്ലാഹു പറയുന്നത് നോക്കുക:-

إِلَّا ٱلْمُصَلِّينَ ﴿٢٢﴾

**﴾22﴿ നമസ്കരിക്കുന്നവർ ഒഴികെ,-**

ٱلَّذِينَ هُمْ عَلَىٰ صَلَاتِهِمْ دَآئِمُونَ ﴿٢٣﴾

**﴾23﴿ അതായത്, തങ്ങളുടെ നമസ്കാരത്തിൽ നിത്യനിഷ്ഠയുള്ള ആളുകൾ;**

وَٱلَّذِينَ فِىٓ أَمْوَٰلِهِمْ حَقٌّ مَّعْلُومٌ ﴿٢٤﴾

**﴾24﴿ തങ്ങളുടെ സ്വത്തുക്കളിൽ അറിയപ്പെട്ട (നിശ്ചിതമായ) അവകാശം ഉള്ളവരും (ഒഴികെ),-**

لِّلسَّآئِلِ وَٱلْمَحْرُومِ ﴿٢٥﴾

**﴾25﴿ (അതെ) ചോദിക്കുന്നവനും (ചോദിക്കുന്നതിന്) മുടക്കം ബാധിച്ചവനും;-**

---

﴾22﴿ إِلَّا ٱلْمُصَلِّينَ നമസ്കരിക്കുന്നവരൊഴികെ ﴾23﴿ ٱلَّذِينَ അതായത് യാതൊരുകൂട്ടർ هُمْ അവർ عَلَىٰ صَلَاتِهِمْ തങ്ങളുടെ നമസ്കാരത്തിൽ دَآئِمُونَ നിത്യനിഷ്ഠക്കാരാണ് ﴾24﴿ وَٱلَّذِينَ യാതൊരുകൂട്ടരും فِىٓ أَمْوَٰلِهِمْ അവരുടെ സ്വത്തുക്കളിലുണ്ട് حَقٌّ ഒരവകാശം, കടമ, ബാദ്ധ്യത مَّعْلُومٌ അറിയപ്പെട്ട, നിശ്ചിതമായ ﴾25﴿ لِّلسَّآئِلِ ചോദിക്കുന്നവന് وَٱلْمَحْرُومِ തടയപ്പെട്ടവനും, മുടക്കം ബാധിച്ചവനും

---

ചോദിച്ചാവശ്യപ്പെട്ട് വരുന്നവർക്കും, അഭിമാനംകൊണ്ടോ, അംഗവൈകല്യം, രോഗം മുതലായ കാരണങ്ങൾ നിമിത്തമോ അന്യനോട് ചോദിച്ചുവാങ്ങാൻ മുന്നോട്ട് വരാത്തവർക്കും തങ്ങളുടെ സ്വത്തിൽനിന്ന് അവകാശവും ഓഹരിയും കൊടുക്കേണ്ടതുണ്ടെന്ന ബോധമുള്ളവർ എന്ന് സാരം. സൂറത്തു ദ്ദാരിയാത്ത്, 19 -ാം വചനത്തിന്റെ വിവരണത്തിൽ വായിച്ചതെല്ലാം ഇവിടെയും സ്മരിക്കുക.

وَٱلَّذِينَ يُصَدِّقُونَ بِيَوْمِ ٱلدِّينِ ﴿٢٦﴾

**﴾26﴿ പ്രതിഫല നടപടിയുടെ ദിവസത്തെ സത്യമാ(ക്കി വിശ്വസി)ക്കുന്നവരും;-**

وَٱلَّذِينَ هُم مِّنۡ عَذَابِ رَبِّهِم مُّشۡفِقُونَ ﴿٢٧﴾

《27》 തങ്ങളുടെ റബ്ബിന്റെ ശിക്ഷയെക്കുറിച്ച് ഭയപ്പാടുള്ളവരും (ഒഴികെ);-

إِنَّ عَذَابَ رَبِّهِمۡ غَيۡرُ مَأۡمُونٖ ﴿٢٨﴾

《28》 (കാരണം) നിശ്ചയമായും, അവരുടെ റബ്ബിന്റെ ശിക്ഷ (വരികയില്ലെന്ന്) സമാധാനപ്പെട്ടുകൂടാത്തതാകുന്നു;-

---

《26》 وَٱلَّذِينَ يُصَدِّقُونَ സത്യമാക്കുന്ന (വിശ്വസിക്കുന്ന)വരും بِيَوۡمِ ദിവസത്തെ ٱلدِّينِ പ്രതിഫലത്തിന്റെ, നടപടിയുടെ 《27》 وَٱلَّذِينَ യാതൊരുവരും هُم അവർ مِّنۡ عَذَابِ ശിക്ഷയെക്കുറിച്ച് رَبِّهِم തങ്ങളുടെ റബ്ബിന്റെ مُّشۡفِقُونَ ഭയപ്പാടുള്ളവരാണ് 《28》 إِنَّ عَذَابَ നിശ്ചയമായും ശിക്ഷ رَبِّهِمۡ തങ്ങളുടെ റബ്ബിന്റെ غَيۡرُ مَأۡمُونٖ സമാധാനപ്പെട്ടുകൂടാത്തതാണ് (വരികയില്ലെന്ന് വിശ്വസിക്കാവതല്ലാത്തതാണ്)

---

തങ്ങളുടെ നന്മകൊണ്ടോ മറ്റേതെങ്കിലും കാരണത്താലോ അല്ലാഹുവിന്റെ ശിക്ഷ തങ്ങളിൽ ബാധിച്ചേക്കുകയില്ലെന്ന് കരുതി അവർ വഞ്ചിതരാവുകയോ അതിനെക്കുറിച്ച് ഭയമില്ലാതെ സമാധാനപ്പെട്ടുകൊണ്ടിരിക്കുകയോ ചെയ്കയില്ല എന്ന് സാരം.

وَٱلَّذِينَ هُمۡ لِفُرُوجِهِمۡ حَٰفِظُونَ ﴿٢٩﴾

《29》 തങ്ങളുടെ ഗുഹ്യസ്ഥാനങ്ങളെ കാത്തുസൂക്ഷിക്കുന്നവരും (ഒഴികെ);

إِلَّا عَلَىٰٓ أَزۡوَٰجِهِمۡ أَوۡ مَا مَلَكَتۡ أَيۡمَٰنُهُمۡ فَإِنَّهُمۡ غَيۡرُ مَلُومِينَ ﴿٣٠﴾

《30》 തങ്ങളുടെ ഭാര്യമാരെയോ, അല്ലെങ്കിൽ തങ്ങളുടെ വലങ്കൈകൾ ഉടമപ്പെടുത്തിയിട്ടുള്ളവരെയോ സംബന്ധിച്ചല്ലാതെ, കാരണം, അവർ ആക്ഷേപിക്കപ്പെട്ടുകൂടാത്തവരാകുന്നു.

فَمَنِ ٱبۡتَغَىٰ وَرَآءَ ذَٰلِكَ فَأُوْلَٰٓئِكَ هُمُ ٱلۡعَادُونَ ﴿٣١﴾

《31》 എന്നാൽ അതിനപ്പുറം ആരെങ്കിലും തേടുന്നതായാൽ ആ കൂട്ടർതന്നെയാണ് അതിരുകടന്നവർ.

وَٱلَّذِينَ هُمۡ لِأَمَـٰنَـٰتِهِمۡ وَعَهۡدِهِمۡ رَٰعُونَ ﴿٣٢﴾

﴾32﴿ തങ്ങളുടെ അമാനത്ത് [വിശ്വസ്തത]കളെയും, ഉടമ്പടിയെയും പാലിച്ചുവരുന്നവരും,-

وَٱلَّذِينَ هُم بِشَهَـٰدَٰتِهِمۡ قَآئِمُونَ ﴿٣٣﴾

﴾33﴿ തങ്ങളുടെ സാക്ഷ്യങ്ങളെ (ശരിക്ക്) നിർവ്വഹിക്കുന്നവരും,-

وَٱلَّذِينَ هُمۡ عَلَىٰ صَلَاتِهِمۡ يُحَافِظُونَ ﴿٣٤﴾

﴾34﴿ തങ്ങളുടെ നമസ്കാരത്തെപ്പറ്റി സൂക്ഷി(ച്ചു പാലി)ക്കുന്നവരും (ഒഴികെ)

أُوْلَـٰٓئِكَ فِي جَنَّـٰتٍ مُّكۡرَمُونَ ﴿٣٥﴾

﴾35﴿ അക്കൂട്ടർ (എല്ലാം) സ്വർഗങ്ങളിൽവെച്ച് ആദരിക്കപ്പെടുന്നവരാകുന്നു.

---

﴾29﴿ وَٱلَّذِينَ യാതൊരുവരും هُمۡ لِفُرُوجِهِمۡ അവർ തങ്ങളുടെ ഗുഹ്യസ്ഥാനങ്ങളെ حَـٰفِظُونَ കാത്തുസൂക്ഷിക്കുന്നവരാണ് ﴾30﴿ إِلَّا عَلَىٰٓ أَزۡوَٰجِهِمۡ തങ്ങളുടെ ഭാര്യമാരിൽ (ഭാര്യമാരെ സംബന്ധിച്ച്) ഒഴികെ أَوۡ مَا مَلَكَتۡ അല്ലെങ്കിൽ ഉടമപ്പെടുത്തിയവരുടെ أَيۡمَـٰنُهُمۡ തങ്ങളുടെ വലങ്കൈകൾ فَإِنَّهُمۡ എന്നാൽ (കാരണം) അവർ غَيۡرُ مَلُومِينَ ആക്ഷേപിക്കപ്പെടാത്ത (ആക്ഷേപിക്കപ്പെട്ടുകൂടാത്ത)വരാണ് ﴾31﴿ فَمَنِ ٱبۡتَغَىٰ എന്നാൽ ആരെങ്കിലും തേടിയാൽ, ആവശ്യപ്പെട്ടാൽ وَرَآءَ ذَٰلِكَ അതിന്റെ അപ്പുറം فَأُوْلَـٰٓئِكَ هُمُ എന്നാൽ അക്കൂട്ടർ തന്നെയാണ് ٱلۡعَادُونَ അതിരുവിട്ടവർ ﴾32﴿ وَٱلَّذِينَ യാതൊരുവരും هُمۡ അവർ لِأَمَـٰنَـٰتِهِمۡ തങ്ങളുടെ അമാനത്ത് (വിശ്വസ്തത)കളെ وَعَهۡدِهِمۡ തങ്ങളുടെ ഉടമ്പടി (പ്രതിജ്ഞ- കരാറ്)യെയും رَٰعُونَ പാലിക്കുന്ന (ഗൗനിക്കുന്ന)വരാണ് ﴾33﴿ وَٱلَّذِينَ യാതൊരുവരും هُم അവർ بِشَهَـٰدَٰتِهِمۡ അവരുടെ സാക്ഷ്യങ്ങളെ قَآئِمُونَ നിറുത്തുന്ന (ശരിക്ക് നിർവ്വഹിക്കുന്ന)വരാണ് ﴾34﴿ وَٱلَّذِينَ യാതൊരുവരും هُمۡ അവർ عَلَىٰ صَلَاتِهِمۡ തങ്ങളുടെ നമസ്കാരത്തെ يُحَافِظُونَ കാത്തുസൂക്ഷിച്ചു (സൂക്ഷ്മത പാലിച്ചു)വരുന്നു ﴾35﴿ أُوْلَـٰٓئِكَ അക്കൂട്ടർ فِي جَنَّـٰتٍ സ്വർഗങ്ങളിൽ مُّكۡرَمُونَ ആദരിക്കപ്പെടുന്നവരാണ്

29 മുതൽ 32 കൂടിയ വചനങ്ങളും 34 -ാം വചനവും ഇതുപോലെ സൂ: മുഅ്മിനൂനിലും മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. അവയുടെ വ്യാഖ്യാനത്തിൽ അവിടെ വായിച്ച സംഗതികളും ഹദീഥുകളും ഇവിടെയും ഓർത്തിരിക്കുന്നതാവശ്യമാണ്. 'വലങ്കൈ ഉടമപ്പെടുത്തിയവർ' (ما ملكت أيمانهم) എന്ന വാക്ക് ചിലർ ദുർവ്യാഖ്യാനം ചെയ്തതിനെപ്പറ്റി സൂ: മുഅ്മിനൂനിന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിലും വിവരിച്ചിരിക്കുന്നു. ഇവിടെ അതെല്ലാം വീണ്ടും ആവർത്തിച്ചു ദീർഘിപ്പിക്കേണ്ടതില്ലല്ലോ.

സ്വർഗത്തിൽവെച്ച് ആദരിക്കപ്പെടുന്നവരെന്ന് അല്ലാഹു സന്തോഷവാർത്ത അറിയിക്കുകയും, അക്ഷമരും ദുർബലരുമല്ലാത്തവരെന്ന് അവൻ പ്രശംസിക്കുകയും ചെയ്ത ഈ സജ്ജനങ്ങളുടെ സവിശേഷത പലതും ഈ വചനങ്ങളിൽ അല്ലാഹു എടുത്തുപറഞ്ഞിരിക്കുന്നു. അവയിൽ ഒന്നാമത്തെതായി എണ്ണിയത് നമസ്കരിക്കുന്നവരെയാണ്. നമസ്കരിക്കുന്നവരെന്ന് പറഞ്ഞു മതിയാക്കാതെ, അതിൽ നിത്യനിഷ്ഠപാലിക്കുന്നവരെന്നുകൂടി പറഞ്ഞിരിക്കുന്നു. ഏറ്റവും അവസാനമായി എടുത്തുപറഞ്ഞതും നമസ്കാരത്തെപ്പറ്റിത്തന്നെ. നമസ്കാരങ്ങളുടെ എണ്ണം പൂർത്തിയാക്കിയാലും പോര, അതിലെ കടമകളും മര്യാദകളും പാലിച്ചുകൊണ്ടും, അതിന് വേണ്ടത്ര വിലയും നിലയും കല്പിച്ചുകൊണ്ടും അതിൽ സൂക്ഷ്മതപാലിക്കുകകൂടി വേണമെന്നാണ് അവസാനം ഓർമിപ്പിച്ചിരിക്കുന്നത്. ഇതെല്ലാം നമസ്കാരത്തിന് ഇസ്ലാമിലുള്ള പ്രാധാന്യത്തെയാണ് കുറിക്കുന്നത്. ഇവിടെ മാത്രമല്ല, ക്വുർആൻ പലപ്പോഴും ഇങ്ങനെ നമസ്കാരത്തെപ്പറ്റി വിവിധ വാചകങ്ങളിൽ ഊന്നിപ്പറഞ്ഞും ആവർത്തിച്ചുംകൊണ്ടിരിക്കുന്നത് കാണാം. നമസ്കാരത്തിന്റെ കാര്യത്തിൽ അലസൻമാരായ മുസ്ലിം പാമരൻമാരും, അതിന് വേണ്ടത്ര വിലകൽപിക്കാറില്ലാത്ത ഇന്നത്തെ ചില പുരോഗമനാശയക്കാരും ഇതെല്ലാം വളരെ ഗൗരവപൂർവ്വം മനസ്സിരുത്തേണ്ടതായിരിക്കുന്നു.

# വിഭാഗം- 2

فَمَالِ ٱلَّذِينَ كَفَرُوا۟ قِبَلَكَ مُهْطِعِينَ ﴿٣٦﴾

**﴾36﴿ എന്നാൽ, അവിശ്വസിച്ചവർക്ക് എന്താണ് (അവർ) നിന്റെ മുമ്പിൽ (കഴുത്ത് നീട്ടിനോക്കി) പാഞ്ഞു പോയ്കൊണ്ടിരിക്കുന്നു?-**

عَنِ ٱلْيَمِينِ وَعَنِ ٱلشِّمَالِ عِزِينَ ﴿٣٧﴾

**﴾37﴿ വലത്തോട്ടും ഇടത്തോട്ടും കൂട്ടങ്ങളായി (ചിതറി)ക്കൊണ്ട്!**

أَيَطْمَعُ كُلُّ ٱمْرِيٍٕ مِّنْهُمْ أَن يُدْخَلَ جَنَّةَ نَعِيمٍ ﴿٣٨﴾ كَلَّآ ۖ إِنَّا خَلَقْنَٰهُم مِّمَّا يَعْلَمُونَ ﴿٣٩﴾

**﴾38﴿ അവരിൽ എല്ലാ (ഓരോ) മനുഷ്യനും മോഹിക്കുന്നുണ്ടോ, സുഖാനുഗ്രഹത്തിന്റെ സ്വർഗത്തിൽ അവൻ പ്രവേശിപ്പിക്കപ്പെടുമെന്ന്?!**

**﴾39﴿ അതുവേണ്ടാ! അവരെ നാം അവർക്ക് അറിയാവുന്ന വസ്തുവിൽ നിന്നത്രെ സൃഷ്ടിച്ചിരിക്കുന്നത്.**

---

﴾36﴿ فَمَالِ ٱلَّذِينَ كَفَرُوا۟ എന്നാൽ അവിശ്വസിച്ചവർക്കെന്താണ് قِبَلَكَ നിന്റെ മുമ്പിൽ (നേരെ, അടുക്കൽ) مُهْطِعِينَ കഴുത്തുനീട്ടി നോക്കി (ബദ്ധപ്പെട്ടു- വിളറിയെടുത്തു- പാഞ്ഞു) കൊണ്ടിരിക്കുന്നു ﴾37﴿ عَنِ ٱلْيَمِينِ വലഭാഗത്തൂടെ, വലത്തോട്ട് وَعَنِ ٱلشِّمَالِ ഇടഭാഗത്തൂടെയും, ഇടത്തോട്ടും عِزِينَ കൂട്ടങ്ങളായിട്ട്, ചിതറിപ്പിരിഞ്ഞുകൊണ്ട് ﴾38﴿ أَيَطْمَعُ മോഹിക്കുന്നുവോ, ആശിക്കുന്നുവോ كُلُّ ٱمْرِيٍٕ എല്ലാ (ഓരോ) മനുഷ്യനും مِّنْهُمْ അവരിൽ നിന്നുള്ള أَن يُدْخَلَ അവൻ പ്രവേശിപ്പിക്കപ്പെടുമെന്ന്, പ്രവേശിപ്പിക്കപ്പെടുവാൻ جَنَّةَ نَعِيمٍ സുഖാനുഗ്രഹത്തിന്റെ സ്വർഗത്തിൽ ﴾39﴿ كَلَّا അതുവേണ്ട, അങ്ങനെയല്ല إِنَّا خَلَقْنَٰهُم നിശ്ചയമായും നാമവരെ സൃഷ്ടിച്ചിരിക്കുന്നു مِّمَّا يَعْلَمُونَ അവർക്ക് അറിയാവുന്ന വസ്തുവിൽ നിന്ന്

---

നബിﷺയുടെ നേരെ വെറുപ്പും അമർഷവും വെച്ചുകൊണ്ട് തുറിച്ചുനോക്കുക, അവിടുന്ന് പറയുന്ന കാര്യങ്ങളിൽ അസ്വസ്ഥരായി പ്രതിഷേധപൂർവ്വം ഇടവും വലവും വിറളിയെടുത്തു പാഞ്ഞുപോകുക, ഇതെല്ലാം മക്കഃയിലെ മുശ്രിക്കുകളുടെ പതിവായിരുന്നു. നബിﷺയുടെ സ്വഹാബികളെക്കുറിച്ച് 'ഇവരൊക്കെ സ്വർഗത്തിൽ കടക്കുകയോ' എന്ന് പരിഹാസത്തോടെ അവർ പറയുകയും ചെയ്യും. ഇങ്ങനെയുള്ള അവരുടെ ചെയ്തികളെയാണ് അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. അവർ അവരുടെ വ്യാമോഹങ്ങളെല്ലാം അങ്ങ് വിട്ടേക്കട്ടെ. അതൊന്നും നടക്കുവാൻ പോകുന്നില്ല. അവർക്കറിയാമല്ലോ അവരുടെ ഉൽഭവം എന്തിൽനിന്നാണെന്ന്. അതെ, കേവലം നിന്ദ്യമായ ഒരു വെള്ളത്തുള്ളിയിൽനിന്നാണത്. അപ്പോൾ ഉത്ഭവംകൊണ്ട് അവർ ഒരു പരിശുദ്ധവർഗമൊന്നുമല്ല. സത്യവിശ്വാസവും സൽക്കർമവും മാത്രമാണ് അല്ലാഹുവിങ്കൽ പരിശുദ്ധതക്കുള്ള ഉപാധികൾ. അത് കൂടാതെ സ്വർഗത്തിൽ പ്രവേശിക്കാമെന്ന് അവർ മോഹിച്ചിട്ട് കാര്യമില്ല. അവരെ സൃഷ്ടിച്ചുണ്ടാക്കിയവൻ അവരുടെ മേൽ വേണ്ട നടപടിയും എടുക്കുന്നതാകുന്നു. എന്നൊക്കെയാണ് 39 -ാം വചനത്തിലെ ആ ചെറുവാക്യം മുഖേന അവരെ താക്കീത് ചെയ്യുന്നത്.

فَلَآ أُقۡسِمُ بِرَبِّ ٱلۡمَشَٰرِقِ وَٱلۡمَغَٰرِبِ إِنَّا لَقَٰدِرُونَ ﴿٤٠﴾

﴾40﴿ എന്നാൽ, ഉദയസ്ഥാനങ്ങളുടെയും അസ്തമയസ്ഥാനങ്ങളുടെയും റബ്ബിനെക്കൊണ്ട് ഞാൻ (ഇതാ) സത്യം ചെയ്തു പറയുന്നു!- നിശ്ചയമായും നാം കഴിവുള്ളവർ തന്നെയാണ്,-

عَلَىٰٓ أَن نُّبَدِّلَ خَيۡرًا مِّنۡهُمۡ وَمَا نَحۡنُ بِمَسۡبُوقِينَ ﴿٤١﴾

﴾41﴿ അവരെക്കാൾ ഉത്തമമായവരെ അവർക്ക് പകരം കൊണ്ടുവരുവാൻ, നാം മുൻകടക്കപ്പെടുന്നവരല്ലതാനും [പരാജയപ്പെട്ടു പോകുന്നവരുമല്ല].

---

﴾40﴿ فَلَآ أُقۡسِمُ എന്നാൽ ഞാൻ സത്യം ചെയ്തുപറയുന്നു بِرَبِّ ٱلۡمَشَٰرِقِ ഉദയസ്ഥാനങ്ങളുടെ റബ്ബിനെകൊണ്ട് وَٱلۡمَغَٰرِبِ അസ്തമയസ്ഥാനങ്ങളുടെയും إِنَّا നിശ്ചയമായും നാം لَقَٰدِرُونَ കഴിവുള്ളവർ തന്നെ ﴾41﴿ عَلَىٰٓ أَن نُّبَدِّلَ നാം പകരംകൊണ്ടുവരാൻ خَيۡرًا مِّنۡهُمۡ അവരെക്കാൾ ഉത്തമരായവരെ وَمَا نَحۡنُ നാം അല്ലതാനും بِمَسۡبُوقِينَ മുൻകടക്കപ്പെടുന്നവർ, പരാജയപ്പെടുത്തപ്പെടുന്നവർ

---

لا أقسم എന്ന വാക്കിനെക്കുറിച്ച് സൂ: വാകിഅഃ 75 ലും, ഉദയാസ്തമയ സ്ഥാനങ്ങളെക്കുറിച്ച് സൂ: സ്സ്വാഫ്ഫാത്ത് 5 ലും വിവരിച്ചത് ഓർക്കുക. ഈ അവിശ്വാസികളെയെല്ലാം അങ്ങ് നശിപ്പിച്ച് അവരെക്കാൾ ഉത്തമമായ ഒരു ജനതയെ രംഗത്തുവരുത്തുവാൻ അല്ലാഹുവിന് ഒരു പ്രയാസവുമില്ല. അവൻ അങ്ങനെ ചെയ്യുന്ന പക്ഷം അവനെ പിന്നോക്കമാക്കി പരാജയപ്പെടുത്തുവാൻ ആരുമില്ലതാനും. പക്ഷേ, അല്ലാഹു അങ്ങനെ ഉദ്ദേശിക്കുന്നില്ല. അതുകൊണ്ടാണ് അവരെ ഒഴിവാക്കിവിട്ടിരിക്കുന്നത്. എന്നൊക്കെയാണ് അല്ലാഹു സത്യം ചെയ്തു പറഞ്ഞതിന്റെ സാരം.

فَذَرۡهُمۡ يَخُوضُواْ وَيَلۡعَبُواْ حَتَّىٰ يُلَٰقُواْ يَوۡمَهُمُ ٱلَّذِي يُوعَدُونَ ﴿٤٢﴾

﴾42﴿ (നബിയേ) ആകയാൽ നീ അവരെ വിട്ടേക്കുക- അവർ (തോന്നിയവാസത്തിൽ) മുഴുകിയും കളിച്ചും കൊണ്ടിരിക്കട്ടെ, അവരോട് വാഗ്ദത്തം [താക്കീത്] ചെയ്യപ്പെടുന്ന അവരുടെ (ആ) ദിവസവുമായി അവർ കണ്ടുമുട്ടുന്നതുവരേക്കും!

يَوْمَ يَخْرُجُونَ مِنَ ٱلْأَجْدَاثِ سِرَاعًا كَأَنَّهُمْ إِلَىٰ نُصُبٍ يُوفِضُونَ ﴿٤٣﴾

﴿43﴾ അതായത് ഖബ്‌റുകളിൽനിന്ന് അവർ ബദ്ധപ്പെട്ടവരായി പുറത്തുവരുന്ന ദിവസം; അവർ ഒരു നാട്ടക്കുറിയിലേക്ക് ധൃതിപ്പെട്ടുവരുന്നതുപോലെയിരിക്കും;

خَٰشِعَةً أَبْصَٰرُهُمْ تَرْهَقُهُمْ ذِلَّةٌ ۚ ذَٰلِكَ ٱلْيَوْمُ ٱلَّذِى كَانُوا۟ يُوعَدُونَ ﴿٤٤﴾

﴿44﴾ -അവരുടെ കണ്ണുകൾ (വിനയപ്പെട്ടു) താഴ്മകാണിച്ചുകൊണ്ട് -നിന്ദ്യത അവരെ ആവരണം ചെയ്യുന്നതാണ്. അതത്രെ, അവരോട് വാഗ്ദത്തം [താക്കീത്] ചെയ്യപ്പെട്ടിരുന്ന (ആ) ദിവസം!

---

﴿42﴾ فَذَرْهُمْ ആകയാൽ നീ അവരെ വിട്ടേക്കുക يَخُوضُوا۟ അവർ മുഴുകിക്കൊണ്ടിരിക്കട്ടെ وَيَلْعَبُوا۟ കളിച്ചുകൊണ്ടുമിരിക്കട്ടെ حَتَّىٰ يُلَٰقُوا۟ അവർ കണ്ടുമുട്ടുന്നത് വരേക്കും يَوْمَهُمُ അവരുടെ ദിവസത്തെ ٱلَّذِى يُوعَدُونَ അവരോട് വാഗ്ദത്തം (താക്കീത്) ചെയ്യപ്പെടുന്നതായ ﴿43﴾ يَوْمَ يَخْرُجُونَ അവർ പുറപ്പെടുന്ന ദിവസം مِنَ ٱلْأَجْدَاثِ ഖബ്‌റു (ശവക്കുഴി)കളിൽ നിന്ന് سِرَاعًا ബദ്ധപ്പെട്ടു, വേഗതയുള്ളവരായി كَأَنَّهُمْ അവർ (ആകുന്നു) എന്നപോലെ إِلَىٰ نُصُبٍ ഒരു നാട്ടക്കുറി (നാട്ടിയകുറി)യിലേക്ക് يُوفِضُونَ ധൃതിപ്പെട്ടു (പാഞ്ഞു) വരുന്ന (എന്നപോലെ) ﴿44﴾ خَٰشِعَةً താഴ്മ (വിനയം) കാട്ടിക്കൊണ്ട് أَبْصَٰرُهُمْ അവരുടെ ദൃഷ്ടികൾ, കണ്ണുകൾ تَرْهَقُهُمْ അവരെ ആവരണം ചെയ്യും, മൂടും (ബാധിക്കും) ذِلَّةٌ നിന്ദ്യത ذَٰلِكَ അത്, അതത്രെ ٱلْيَوْمُ ദിവസമാണ്, ദിവസം ٱلَّذِى كَانُوا۟ يُوعَدُونَ അവരോട് വാഗ്ദത്തം (താക്കീത്) ചെയ്യപ്പെട്ടിരുന്ന

---

ക്വിയാമത്ത്നാളിലെ രണ്ടാമത്തെ കാഹളം ഊത്തിനെത്തുടർന്ന് എല്ലാവരും ക്വബ്‌റുകളിൽനിന്ന് ഭയവിഹ്വലരായുംകൊണ്ട് എഴുന്നേറ്റ് 'മഹ്ശറി'ലേക്ക് ഓടി വരുന്നതിനെയാണ് ഒരു നാട്ടക്കുറിയെ ഉന്നംവെച്ച് ധൃതിപ്പെട്ടു പാഞ്ഞുവരുമ്പോലെ എന്ന് ഉപമിച്ചിരിക്കുന്നത്. ഇന്നത്തെ ഈ ഊക്കും ധാർഷ്ട്യവുമെല്ലാം അവസാനിച്ച് അന്ന് അവരെല്ലാം താഴ്മയോടും വിനയത്തോടുംകൂടി നിന്ദ്യമായ നിലയിൽ അവിടെ സമ്മേളിക്കും. ഇപ്പോൾ ഒരു വിധത്തിലും അവർ വഴങ്ങുന്നില്ലെങ്കിൽ തൽക്കാലം അവരെ അവരുടെ പാട്ടിന് വിട്ടേക്കുക എന്ന് താൽപര്യം.

والله أعلم واليه المرجع والمآب

سورة نوح

# 71. സൂറതു നൂഹ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 28 - വിഭാഗം (റുകൂഉ്) 2

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

إِنَّآ أَرۡسَلۡنَا نُوحًا إِلَىٰ قَوۡمِهِۦٓ أَنۡ أَنذِرۡ قَوۡمَكَ مِن قَبۡلِ أَن يَأۡتِيَهُمۡ عَذَابٌ أَلِيمٞ ﴿١﴾

**《1》 നിശ്ചയമായും നാം നൂഹിനെ അദ്ദേഹത്തിന്റെ ജനതയിലേക്ക് (റസൂലായി) അയച്ചു,- നിന്റെ ജനതക്ക് വേദനയേറിയ വല്ല ശിക്ഷയും വരുന്നതിനുമുമ്പായി നീ അവരെ താക്കീത് ചെയ്യണം എന്ന് (കല്പിച്ചുകൊണ്ട്)**

قَالَ يَٰقَوۡمِ إِنِّي لَكُمۡ نَذِيرٞ مُّبِينٌ ﴿٢﴾

**《2》 അദ്ദേഹം പറഞ്ഞു: 'എന്റെ ജനങ്ങളേ, നിശ്ചയമായും ഞാൻ നിങ്ങൾക്ക് സ്പഷ്ടമായ ഒരു താക്കീതുകാരനാകുന്നു;'**

أَنِ ٱعۡبُدُواْ ٱللَّهَ وَٱتَّقُوهُ وَأَطِيعُونِ ﴿٣﴾

**《3》 'നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുവിൻ, അവനെ സൂക്ഷിക്കുകയും ചെയ്യുവിൻ, എന്നെ അനുസരിക്കുകയും ചെയ്യുവിൻ' എന്ന്.**

يَغۡفِرۡ لَكُم مِّن ذُنُوبِكُمۡ وَيُؤَخِّرۡكُمۡ إِلَىٰٓ أَجَلٖ مُّسَمًّىۚ

**《4》 'എന്നാലവൻ നിങ്ങൾക്ക് നിങ്ങളുടെ പാപങ്ങളിൽനിന്ന്പൊറുത്തുതരുന്നതാണ്; നിർണയിക്കപ്പെട്ട ഒരവധിവരെ അവൻ നിങ്ങളെ (ഒഴിവാക്കി) പിന്തിച്ചു തരുന്നതാകുന്നു.'**

إِنَّ أَجَلَ ٱللَّهِ إِذَا جَآءَ لَا يُؤَخَّرُ ۖ لَوْ كُنتُمْ تَعْلَمُونَ ﴿٤﴾

**നിശ്ചയമായും, അല്ലാഹുവിന്റെ (നിശ്ചയപ്രകാരമുള്ള) അവധിവന്നാൽ, അത് പിന്തിക്കപ്പെടുന്നതല്ല. നിങ്ങൾ അറിഞ്ഞിരുന്നുവെങ്കിൽ!**

﴾1﴿ إِنَّآ أَرْسَلْنَا നിശ്ചയമായും നാം അയച്ചു نُوحًا നൂഹിനെ إِلَىٰ قَوْمِهِۦٓ തന്റെ ജനതയിലേക്ക് أَنْ أَنذِرْ നീ താക്കീത് ചെയ്യുക എന്ന് قَوْمَكَ നിന്റെ ജനതയെ مِن قَبْلِ മുമ്പായി أَن يَأْتِيَهُمْ അവർക്ക് വരുന്ന (ചെല്ലുന്ന)തിന് عَذَابٌ أَلِيمٌ വേദനയേറിയ ശിക്ഷ, വല്ല ശിക്ഷയും ﴾2﴿ قَالَ يَٰقَوْمِ അദ്ദേഹം പറഞ്ഞു എന്റെ ജനങ്ങളേ إِنِّى നിശ്ചയമായും ഞാൻ لَكُمْ നിങ്ങൾക്ക് نَذِيرٌ ഒരു താക്കീതുകാരനാണ് مُّبِينٌ സ്പഷ്ടമായ, തനി ﴾3﴿ أَنِ ٱعْبُدُوا۟ നിങ്ങൾ ആരാധിക്കണമെന്ന് ٱللَّهَ അല്ലാഹുവിനെ وَٱتَّقُوهُ അവനെ സൂക്ഷിക്കുകയും വേണം وَأَطِيعُونِ എന്നെ അനുസരിക്കുകയും ചെയ്യണം ﴾4﴿ يَغْفِرْ لَكُم എന്നാലവൻ നിങ്ങൾക്ക് പൊറുത്തു തരും مِّن ذُنُوبِكُمْ നിങ്ങളുടെ പാപങ്ങളിൽ നിന്നും, പാപങ്ങളെ وَيُؤَخِّرْكُمْ നിങ്ങളെ പിന്തിച്ചു(ഒഴിവാക്കി)ത്തരുകയും ചെയ്യും إِلَىٰٓ أَجَلٍ ഒരു അവധിവരെ مُّسَمًّى നിശ്ചയിക്കപ്പെട്ട, നിർണയിക്കപ്പെട്ട إِنَّ أَجَلَ ٱللَّهِ നിശ്ചയമായും അല്ലാഹുവിന്റെ (അല്ലാഹു നിശ്ചയിച്ച) അവധി إِذَا جَآءَ അതു വന്നാൽ لَا يُؤَخَّرُ അത് പിന്തിക്കപ്പെടുന്നതല്ല لَوْ كُنتُمْ നിങ്ങളായിരുന്നെങ്കിൽ تَعْلَمُونَ നിങ്ങൾ അറിയും

---

തൊള്ളായിരത്തമ്പതു വർഷം സ്വജനതയെ തൗഹീദിലേക്ക് ക്ഷണിച്ചുകൊണ്ടിരിക്കുകയും, അത്രയും കാലം ആ ജനങ്ങളിൽനിന്ന് എതിർപ്പും പരിഹാസവും ഭീഷണിയും സഹിച്ചുകൊണ്ടിരിക്കുകയും ചെയ്ത പ്രവാചകവര്യനായ റസൂലത്രെ നൂഹ് നബി (അ). അറിയപ്പെട്ടിടത്തോളം, ഒരു സമുദായത്തെ തൗഹീദിലേക്ക് ക്ഷണിക്കുവാൻ വേണ്ടി അയക്കപ്പെട്ട ഒന്നാമത്തെ റസൂലായിരുന്നു അദ്ദേഹം. ആ സമുദായമാകട്ടെ, വിഗ്രഹാരാധനയിലും തോന്നിയവാസത്തിലും മുഴുകിയവരും ധിക്കാരസ്വഭാവികളുമായിരുന്നു. ആ മഹാനുഭാവൻ അത്രയും കാലം അവരിൽ നടത്തിയ പരിശ്രമത്തിന്റെയും ത്യാഗത്തിന്റെയും ചരിത്രവും, അവരിലുണ്ടായ പ്രതികരണവും അദ്ദേഹത്തിന്റെ വാക്കുകളിലായി ഈ സൂറത്തിൽ അല്ലാഹു ചുരുക്കി വിവരിച്ചിരിക്കുന്നു. എല്ലാ റസൂലുകൾക്കുമെന്നപോലെ, അദ്ദേഹത്തിനും പ്രബോധനം ചെയ്യേണ്ടിയിരുന്ന ദൗത്യസന്ദേശം അല്ലാഹുവിനെ- അതെ, അവനെമാത്രം- ആരാധിക്കണം, അവന്റെ വിധിവിലക്കുകൾ സൂക്ഷിക്കണം, അവന്റെ ദൂതൻ ഉപദേശിക്കുന്നത് അനുസരിക്കണം എന്നിത്രയും കാര്യങ്ങളായിരുന്നു. ഈ പ്രബോധനം സ്വീകരിക്കുന്നപക്ഷം, അവരുടെ പാപങ്ങൾ അല്ലാഹു പൊറുക്കുമെന്നും, അവരുടെ നിശ്ചിത ആയുഷ്കാലാവധിവരെ അവർക്ക് സമാധാന ജീവിതം നൽകുമെന്നും അദ്ദേഹം അവരെ ഉപദേശിച്ചു. അല്ലാത്തപക്ഷം അല്ലാ

ഹുവിങ്കൽനിന്നുള്ള കഠിനമായ ഏതെങ്കിലും ശിക്ഷ മുഖേന അവർക്ക് നാശം സംഭവിക്കുമെന്നും, അതിന്റെ അവധി എത്തിക്കഴിഞ്ഞാൽ പിന്നീട് യാതൊരു ഒഴിവും ലഭിക്കുകയില്ലെന്നും അദ്ദേഹം അവരെ താക്കീത് ചെയ്തു.

സത്യവിശ്വാസവും സൽക്കർമവും ആയുഷ്കാലത്തിൽ വർദ്ധനവ് ലഭിക്കുവാൻ കാരണമായേക്കുമെന്ന് പല മഹാൻമാരും ഈ 4 -ാം വചനത്തിൽനിന്ന് മനസ്സിലാക്കിയിരിക്കുന്നു. 'കുടുംബബന്ധം പാലിക്കൽ ആയുസ്സ് വർദ്ധിപ്പിക്കുന്നതാണ്'(صلة الرحم تزيد في العمر) എന്ന് നബിﷺ അരുളിച്ചെയ്തിട്ടുമുണ്ട്. (ബു. മു.) പണ്ഡിതൻമാരിൽ ഒരു വിഭാഗം ഈ അഭിപ്രായത്തോട് യോജിക്കുന്നില്ല. ആയുസ്സ് വർദ്ധിപ്പിക്കലും ചുരുക്കലും ഉണ്ടാകുമെന്ന് കാണിക്കുന്ന രേഖകൾക്ക് അവർ നൽകുന്ന വ്യാഖ്യാനം ഇപ്രകാരമാണ്: ആയുസ്സ് വർദ്ധിപ്പിക്കുക എന്നതുകൊണ്ടുദ്ദേശ്യം ഉള്ള ആയുഷ്കാലം സമാധാനപരവും അഭിവൃദ്ധിയുള്ളതും ആയിരിക്കുക എന്നും ആയുസ്സ് ചുരുക്കുക എന്ന് പറയുന്നതിന്റെ ഉദ്ദേശ്യം അത് ക്ലേശകരവും സമാധാനപരമല്ലാത്തതുമായിരിക്കുക എന്നുമാകുന്നു. മൂന്നാമതൊരു അഭിപ്രായം ഈ വിഷയത്തിലുള്ളത് ചില യുക്തിവാദക്കാരുടേതാണ്. അല്ലാഹു എല്ലാറ്റിനും ചില പൊതു വ്യവസ്ഥകൾ നിശ്ചയിച്ചുവെച്ചിട്ടുള്ളതല്ലാതെ, ഓരോരുത്തന്റെ കാലാവധിയും ആയുസ്സും പ്രത്യേകം പ്രത്യേകം മുൻകൂട്ടി നിശ്ചയിച്ചുവെച്ചിട്ടില്ല; എല്ലാം ആ പൊതുവ്യവസ്ഥയനുസരിച്ച് നടമാടുന്നുവെന്ന് മാത്രമേയുള്ളൂ എന്നത്രെ അവരുടെ പക്ഷം. ഇത് ക്വുർആന്നും, ഹദീഥിനും ഇസ്‌ലാമിക മൂല്യങ്ങൾക്കും യോജിക്കാത്തതാണ്താനും.

ഒമ്പതര നൂറ്റാണ്ട് കാലത്തെ തുടർച്ചയായ പ്രബോധനത്തിന്റെ ചരിത്രസംക്ഷേപം അങ്ങേഅറ്റത്തെ ഹൃദയവേദനയോടെ നൂഹ് നബി (അ) അല്ലാഹുവിന്റെ മുമ്പിൽ സമർപ്പിക്കുന്നു. അതിലെ ഓരോ വാക്യവും ഹൃദയ സാന്നിദ്ധ്യത്തോടുകൂടി ഒന്ന് വായിച്ചു നോക്കുക:-

قَالَ رَبِّ إِنِّى دَعَوْتُ قَوْمِى لَيْلًا وَنَهَارًا ﴿٥﴾

**(5) അദ്ദേഹം പറഞ്ഞു: 'എന്റെ റബ്ബേ! നിശ്ചയമായും എന്റെ ജനതയെ ഞാൻ രാവും പകലും വിളിച്ചു'-**

فَلَمْ يَزِدْهُمْ دُعَآءِىٓ إِلَّا فِرَارًا ﴿٦﴾

**(6) 'എന്നിട്ട് എന്റെ വിളി അവർക്ക് ഓടിപ്പോക്കല്ലാതെ (മറ്റൊന്നും) വർദ്ധിപ്പിച്ചില്ല.'**

وَإِنِّى كُلَّمَا دَعَوْتُهُمْ لِتَغْفِرَ لَهُمْ جَعَلُوٓا۟ أَصَـٰبِعَهُمْ فِىٓ ءَاذَانِهِمْ وَٱسْتَغْشَوْا۟ ثِيَابَهُمْ وَأَصَرُّوا۟

**(7) 'നീ അവർക്ക് പൊറുത്തു കൊടുക്കുവാൻ വേണ്ടി ഞാൻ അവരെ വിളിക്കുമ്പോഴൊക്കെയും,- അവർ തങ്ങളുടെ കാതുകളിൽ വിരലുകൾ ഇട്ടു (പൊത്തി) കളയുകയും, തങ്ങളുടെ വസ്ത്രങ്ങളെ (മീതെയിട്ടു) മൂടിപ്പുതക്കുകയും ചെയ്യുകയാണ്! അവർ**

وَٱسْتَكْبَرُوا۟ ٱسْتِكْبَارًا ﴿٧﴾

(നിഷേധത്തിൽ) ശഠിച്ചു നിൽക്കുകയും, ഒരു (കടുത്ത) അഹംഭാവം നടിക്കൽ നടിക്കുകയും ചെയ്യുന്നു!'

---

《5》 قَالَ അദ്ദേഹം പറഞ്ഞു رَبِّ എന്റെ റബ്ബേ إِنِّى دَعَوْتُ നിശ്ചയമായും ഞാൻ ക്ഷണിച്ചു, വിളിച്ചു قَوْمِى എന്റെ ജനതയെ لَيْلًا രാത്രി وَنَهَارًا പകലും 《6》 فَلَمْ يَزِدْهُمْ എന്നിട്ട് അവർക്ക് വർദ്ധിപ്പിച്ചില്ല دُعَآءِىٓ എന്റെ വിളി, ക്ഷണം إِلَّا فِرَارًا ഓടിപ്പോക്കല്ലാതെ 《7》 وَإِنِّى നിശ്ചയമായും كُلَّمَا دَعَوْتُهُمْ ഞാനവരെ വിളിച്ചപ്പോഴെല്ലാം لِتَغْفِرَ لَهُمْ നീ അവർക്ക് പൊറുക്കുവാനായി جَعَلُوٓا۟ അവർ ആക്കി, ആക്കുന്നു (ഇടുന്നു) أَصَٰبِعَهُمْ അവരുടെ വിരലുകളെ فِىٓ ءَاذَانِهِمْ അവരുടെ കാത് (ചെവി)കളിൽ وَٱسْتَغْشَوْا۟ അവർ മൂടിയിടുക (മൂടിപ്പുതക്കുക)യും ചെയ്തു, ചെയ്യുന്നു ثِيَابَهُمْ അവരുടെ വസ്ത്രങ്ങളെ وَأَصَرُّوا۟ അവർ ശഠിച്ചുനിൽക്കുകയും (നിരതരാവുകയും) ചെയ്തു وَٱسْتَكْبَرُوا۟ അവർ അഹംഭാവം(ഗർവ്വ്- വലുപ്പം) നടിക്കുകയും ചെയ്തു ٱسْتِكْبَارًا ഒരു അഹംഭാവം നടിക്കൽ

---

തങ്ങളോട് ഉപദേശിക്കുന്നത് കേൾക്കുകപോലും ചെയ്യാതിരിക്കുവാൻ വേണ്ടിയാണ് അവർ കാതിൽ വിരലിട്ട് പൊത്തുന്നതും, മേലെ വസ്ത്രമിട്ട് മൂടുന്നതും.

ثُمَّ إِنِّى دَعَوْتُهُمْ جِهَارًا ﴿٨﴾

**《8》 'പിന്നെ (അതിനുപുറമെ) ഞാൻ, അവരെ ഉറക്കെ വിളിച്ചു.'**

ثُمَّ إِنِّىٓ أَعْلَنتُ لَهُمْ وَأَسْرَرْتُ لَهُمْ إِسْرَارًا ﴿٩﴾

**《9》 'പിന്നെ ഞാൻ, അവരോട് (എന്റെ വിളി) പരസ്യമാക്കുകയും, സ്വകാര്യമാക്കി രഹസ്യമാക്കുകയും ചെയ്തു.'**

فَقُلْتُ ٱسْتَغْفِرُوا۟ رَبَّكُمْ إِنَّهُۥ كَانَ غَفَّارًا ﴿١٠﴾

**《10》 'അങ്ങനെ, ഞാൻ പറഞ്ഞു: നിങ്ങൾ നിങ്ങളുടെ റബ്ബിനോട് പാപമോചനം തേടുവിൻ, നിശ്ചയമായും, അവൻ വളരെ പൊറുക്കുന്നവനാണ്;-'**

يُرْسِلِ ٱلسَّمَآءَ عَلَيْكُم مِّدْرَارًا ﴿١١﴾

**《11》 എന്നാൽ നിങ്ങൾക്ക് അവൻ ആകാശത്തെ [മഴയെ] സമൃദ്ധമായി അയച്ചുതരും;**

وَيُمْدِدْكُم بِأَمْوَٰلٍ وَبَنِينَ وَيَجْعَل لَّكُمْ جَنَّٰتٍ وَيَجْعَل لَّكُمْ أَنْهَٰرًا ﴿١٢﴾

**《12》 'സ്വത്തുക്കളും മക്കളും കൊണ്ട് നിങ്ങളെ അവൻ പോഷിപ്പിക്കുകയും ചെയ്യും; നിങ്ങൾക്ക് തോട്ടങ്ങളുണ്ടാക്കിത്തരികയും, നിങ്ങൾക്ക് അരുവികളുണ്ടാക്കിത്തരികയും ചെയ്യും.'**

﴾8﴿ ثُمَّ إِنِّى പിന്നെ ഞാൻ دَعَوْتُهُمْ അവരെ ഞാൻ വിളിച്ചു جِهَارًا ഉറക്കെ, ഉച്ചത്തിലായിട്ട് ﴾9﴿ ثُمَّ إِنِّىٓ أَعْلَنتُ പിന്നെ ഞാൻ പരസ്യമാക്കി لَهُمْ അവരോട്, അവർക്ക് وَأَسْرَرْتُ لَهُمْ അവരോട് (അവർക്ക്) രഹസ്യമാക്കുക (സ്വകാര്യമാക്കുക)യും ചെയ്തു إِسْرَارًا ഒരു സ്വകാര്യമാക്കൽ, പതുക്കെ ﴾10﴿ فَقُلْتُ അങ്ങനെ (എന്നിട്ട്) ഞാൻ പറഞ്ഞു ٱسْتَغْفِرُوا۟ നിങ്ങൾ പാപമോചനം തേടുവിൻ رَبَّكُمْ നിങ്ങളുടെ റബ്ബിനോട് إِنَّهُۥ كَانَ നിശ്ചയമായും അവനാകുന്നു غَفَّارًا വളരെ പൊറുക്കുന്നവൻ ﴾11﴿ يُرْسِلِ അവൻ അയക്കും, അയച്ചുവിടും ٱلسَّمَآءَ ആകാശത്തെ (മഴയെ) عَلَيْكُم നിങ്ങൾക്ക് നിങ്ങളിൽ مِّدْرَارًا സമൃദ്ധമായി, തുടർച്ചയായി, ഒഴുകിക്കൊണ്ട് ﴾12﴿ وَيُمْدِدْكُم നിങ്ങളെ പോഷിപ്പിക്കുക (സഹായിക്കുക)യും ചെയ്യും بِأَمْوَٰلٍ സ്വത്തുക്കൾകൊണ്ടും وَبَنِينَ മക്കൾകൊണ്ടും وَيَجْعَل لَّكُمْ നിങ്ങൾക്ക് ഏർപ്പെടുത്തി (ഉണ്ടാക്കി)ത്തരികയും ചെയ്യും جَنَّـٰتٍ തോട്ടങ്ങളെ وَيَجْعَل لَّكُمْ നിങ്ങൾക്കുണ്ടാക്കിത്തരികയും ചെയ്യും أَنْهَـٰرًا അരുവി (നദി) കളെ

---

രാപ്പകൽ ഭേദമന്യെ നിരന്തരം അദ്ദേഹം അവരെ സത്യവിശ്വാസത്തിലേക്ക് ക്ഷണിച്ചുകൊണ്ടിരിക്കുന്നു. ഉറക്കെയും, പതുക്കെയും, പരസ്യമായും, രഹസ്യമായും– അങ്ങനെ എല്ലാ വിധേനയും –ക്ഷണിച്ചുനോക്കി. സത്യമാർഗം സ്വീകരിക്കുന്നപക്ഷം പരലോകത്തുവെച്ച് അല്ലാഹു പാപങ്ങൾ പൊറുത്തുതരുമെന്ന് മാത്രമല്ല, ഇഹത്തിലും നിങ്ങൾക്ക് സുഖജീവിതവും അഭിവൃദ്ധിയും നൽകും എന്നൊക്കെ ഉപദേശിച്ചു. പക്ഷേ, എന്തുതന്നെ ആയിട്ടും തങ്ങളുടെ മർക്കടമുഷ്ടി അവർ അവസാനിപ്പിച്ചില്ല. ധിക്കാരവും പരിഹാസവും അവലംബിക്കുക തന്നെ ചെയ്തു.

സത്യവിശ്വാസവും സൽക്കർമവും സ്വീകരിക്കുന്നതിന്റെ ലക്ഷ്യം ഐഹികനേട്ടങ്ങളല്ല, പാരത്രിക നേട്ടങ്ങളാകുന്നു.تريدون عرض الدنيا والله يريد الأخرة–الأنفال (നിങ്ങൾ ഐഹികവിഭവം ഉദ്ദേശിക്കുന്നു. അല്ലാഹുവാകട്ടെ, പരലോകവും ഉദ്ദേശിക്കുന്നു (8 : 67) പക്ഷേ, അതുമൂലം ഐഹികമായ ക്ഷേമൈശ്വര്യങ്ങളും ലഭിക്കുന്നതാണ്താനും. മനുഷ്യൻ നീതിയോടും നെറിയോടും കൂടി ജീവിക്കുമ്പോൾ അവന്റെ ജീവിതം സ്വതവേ സമാധാനപരമായിത്തീരും. കൂടാതെ, അല്ലാഹുവിന്റെ കൃപാകടാക്ഷങ്ങൾ അവനിൽ വർഷിച്ചുകൊണ്ടിരിക്കുകയും, അതവന്റെ ഭൗതികജീവിതത്തിലും വിലസിക്കൊണ്ടിരിക്കുകയും ചെയ്യും. താൽക്കാലിക നേട്ടങ്ങളിൽ വേഗം ആകർഷിക്കുന്നവരാണല്ലോ മനുഷ്യർ. അതുകൊണ്ടാണ് സത്യവിശ്വാസംമൂലം ഉണ്ടാകുന്ന ഐഹികനേട്ടങ്ങളെക്കുറിച്ചും നൂഹ് (അ) ജനങ്ങളെ പ്രത്യേകം ധരിപ്പിക്കുന്നത്. മാത്രമല്ല, താൽക്കാലികലഭ്യങ്ങളെ ഓർത്തെങ്കിലും അവർ നേർവഴിയിൽ പ്രവേശിച്ചു കഴിഞ്ഞാൽ പിന്നീട് അവരതിൽ തന്നെ ഉറച്ചുനിൽക്കുവാൻ കാരണമാകുകയും ചെയ്തേക്കും. നബി തിരുമേനിﷺയുടെ

കാലത്തും പല ആളുകളും താൽക്കാലിക പരിതഃസ്ഥിതികളുടെ സമ്മർദ്ദം നിമിത്തം സത്യവിശ്വാസം സ്വീകരിക്കുകയും, ക്രമേണ വിശ്വാസത്തിൽ അടിയുറച്ച് ഉന്നതനിലവാരത്തിലെത്തുകയും ചെയ്തിട്ടുണ്ടല്ലോ.

മനുഷ്യർക്കിടയിൽ പാപവർദ്ധനയും, സത്യവിശ്വാസത്തിന്റെ അഭാവവും നിമിത്തം പാരത്രികമായ ശിക്ഷക്ക് പുറമെ, ഐഹികമായ ശിക്ഷകളും കൂടി നേരിട്ടേക്കാമെന്നും, പാപമോചനം തേടലും സത്യവിശ്വാസം പാരത്രികമായ പ്രതിഫലത്തിന് പുറമെ ഇഹത്തിൽ ക്ഷേമൈശ്വര്യങ്ങൾ ലഭിക്കുന്നതിനും കാരണമാണെന്നും ഈ (10- 12) വചനങ്ങളിൽനിന്ന് മനസ്സിലാക്കാം. മഴ കിട്ടാതെ കഷ്ടപ്പെടുമ്പോൾ മഴക്കപേക്ഷിച്ചുകൊണ്ടുള്ള 'ദുആ'യും, നമസ്കാരവും നടത്തുന്നത് നബിﷺയുടെ സുന്നത്തുകളിൽപെട്ടതാണല്ലോ. അതിൽ പാപമോചനം തേടുന്നതി (الإستغفار) ന് വളരെയധികം പ്രാധാന്യം നൽകപ്പെട്ടിട്ടുള്ളതായി കാണാം. ഇതാണതിന് കാരണം. സൂ: അഅ്റാഫിൽ അല്ലാഹു പറയുന്നു: 'ആ രാജ്യങ്ങളിലുള്ളവർ വിശ്വസിക്കുകയും സൂക്ഷിക്കുകയും ചെയ്തിരുന്നുവെങ്കിൽ നാം അവരിൽ ആകാശത്തുനിന്നും ഭൂമിയിൽനിന്നും ബർക്കത്ത് -അഭിവൃദ്ധി -കൾ തുറന്നുകൊടുക്കുമായിരുന്നു'.(ولو أن أهل القرى آمنوا واتقوا لفتحنا عليهم بركات من السماء والأرض الخ – الأعراف:٩٦) സൂ: ഹൂദിൽ ഇങ്ങനെ കാണാം: 'നിങ്ങൾ നിങ്ങളുടെ റബ്ബിനോട് പാപമോചനം തേടുവിൻ, പിന്നെ അവങ്കലേക്ക് പശ്ചാത്തപിക്കുകയും ചെയ്യുവിൻ. എന്നാൽ നിർണയം ചെയ്യപ്പെട്ട ഒരു അവധിവരെ അവൻ നിങ്ങൾക്ക് നല്ല അനുഭവം അനുഭവപ്പിച്ചു തരുന്നതാണ്'. (وإن استغفروا ربكم ثم توبوا إليه يمتعكم متاعا حسنا إلى أجل مسمى الخ–هود :٣ ) ഒരാൾ ക്ഷാമം ബാധിച്ചതിനെ സംബന്ധിച്ചും, വേറൊരാൾ ദാരിദ്ര്യത്തെയും, സന്താനങ്ങളുടെ കുറവിനെയും സംബന്ധിച്ചും, മൂന്നാമതൊരാൾ തന്റെ തോട്ടങ്ങൾ ഉണങ്ങിപ്പോയതിനെ സംബന്ധിച്ചും സങ്കടം പറഞ്ഞപ്പോൾ അവരോടെല്ലാംതന്നെ അല്ലാഹുവിനോട് പാപമോചനം തേടിക്കൊള്ളുക എന്ന് ഹസൻ (റ) പറഞ്ഞതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. മൂന്നു പേരോടും ഇങ്ങനെ ഉത്തരം പറഞ്ഞത് നൂഹ് നബി (അ)യുടെ ഈ പ്രസ്താവന (10 -12)യെ അടിസ്ഥാനമാക്കിയാണെന്നും അദ്ദേഹം പറയുകയുണ്ടായത്രെ.

എന്നാൽ ഒരു വാസ്തവം പ്രത്യേകം മനസ്സിരുത്തേണ്ടിയിരിക്കുന്നു; ഭൗതികമായ സുഖൈശ്വര്യങ്ങൾ ഒരു ജനതയുടെയോ വ്യക്തിയുടെയോ സാക്ഷാൽ നന്മക്ക് മാനദണ്ഡമല്ല. തനിഭൗതികവാദികളും, ധാർമികരംഗത്ത് മൃഗങ്ങളെക്കാൾ അധഃപതിച്ചവരുമായ ജനസമൂഹങ്ങൾ അങ്ങേഅറ്റം സുഖാഡംബരങ്ങളിൽ മുഴുകിക്കഴിയുന്നതും, അവരെക്കാൾ ഏത് നിലക്കും ഉത്തമൻമാരായിട്ടുള്ളവർ വളരെ ക്ലേശകരമായ ജീവിതം നയിച്ചുവരുന്നതും നാം കാണുന്നു. ഇതെല്ലാം അല്ലാഹുവിൽനിന്നുള്ള പരീക്ഷണങ്ങളത്രെ, അല്ലാഹു പറയുന്നു: ونبلوكم بالشر والخير فتنة وإلينا ترجعون–الأنبياء:٣٥ (തിന്മകൊണ്ടും, നന്മകൊണ്ടും- അഥവാ ദോഷംകൊണ്ടും, ഗുണംകൊണ്ടും- നിങ്ങളെ നാം ഒരു പരീക്ഷണം പരീക്ഷിക്കുന്നതാണ്. നമ്മുടെ അടുക്കലേക്കത്രെ നിങ്ങൾ മടക്കപ്പെടുന്നതും). വേദക്കാ

രെപ്പറ്റി ഇങ്ങനെ പറയുന്നു:١٢٨: وبلوناهم بالحسنات والسيئات– الأعراف (നന്മകൾ കൊണ്ടും, തിന്മകൾകൊണ്ടും നാം അവരെ പരീക്ഷിച്ചു). മറ്റൊരിടത്ത് പറയുന്നു: ١٨٦،١٨٥: وما الحياة الدنيا إلا متاع الغرور لتبلونّ في أموالكم وأنفسكم – آل عمران (ഐഹികജീവിതം കൃത്രിമസാമഗ്രിയല്ലാതെ മറ്റൊന്നുമല്ല, നിശ്ചയമായും നിങ്ങളുടെ സ്വത്തുക്കളിലും ദേഹങ്ങളിലും നിങ്ങൾ പരീക്ഷിക്കപ്പെടുന്നതാണ്.) നൂഹ് നബി (അ) തുടരുന്നു:-

مَّا لَكُمْ لَا تَرْجُونَ لِلَّهِ وَقَارًا ﴿١٣﴾

**《13》 '(ജനങ്ങളേ) നിങ്ങൾക്കെന്താണ്, നിങ്ങൾ അല്ലാഹുവിന് ഒരു മഹത്വവും പ്രതീക്ഷിക്കുന്നില്ലേ?'-**

وَقَدْ خَلَقَكُمْ أَطْوَارًا ﴿١٤﴾

**《14》 'അവൻ നിങ്ങളെ പല ദശകളായി സൃഷ്ടിച്ചുണ്ടാക്കിയിട്ടുണ്ടല്ലോ (എന്നിട്ടും)!'**

---

**《13》** مَّا لَكُمْ നിങ്ങൾക്കെന്താണ് لَا تَرْجُونَ നിങ്ങൾ പ്രതീക്ഷിക്കുന്നില്ല, കരുതുന്നില്ല لِلَّهِ അല്ലാഹുവിന് وَقَارًا ഒരു മഹത്വം, ഗൗരവം, സഹനം **《14》** وَقَدْ خَلَقَكُمْ അവൻ നിങ്ങളെ സൃഷ്ടിച്ചിട്ടുണ്ടല്ലോ أَطْوَارًا പല ദശകളായി, ഘട്ടങ്ങളായി

---

നിങ്ങൾ നിങ്ങളുടെ ആരാധ്യവസ്തുക്കളായ വിഗ്രഹങ്ങൾക്കുപോലും വളരെ മഹത്വം കൽപിച്ചുകൊണ്ടിരിക്കുന്നു. അതേ സമയത്ത് നിങ്ങളെ വിവിധ ദശകളിലായി സൃഷ്ടിച്ചുണ്ടാക്കിയത് അല്ലാഹുവാണെന്ന് നിങ്ങൾക്ക് അറിയാമായിരുന്നിട്ടും നിങ്ങൾ അവന് യാതൊരു മഹത്വവും ഗൗരവവും ഉള്ളതായി ഗണിക്കുന്നില്ല. ഇതെന്തൊരു ആശ്ചര്യമാണ്?! എന്ന് സാരം. ഇന്ദ്രിയം, രക്തപിണ്ഡം, മാംസപിണ്ഡം, അപൂർണമായ മനുഷ്യരൂപം, പൂർണമായ മനുഷ്യരൂപം എന്നിങ്ങനെ ഗർഭാശയത്തിൽവെച്ച് പല ദശകളെയും തരണം ചെയ്തശേഷമാണല്ലോ മനുഷ്യൻ ഒരു ശിശുവായി പിറക്കുന്നത്. പിന്നീടാണെങ്കിൽ, ശൈശവം, കൗമാരം, ബാല്യം, യൗവനം, വാർദ്ധക്യം ആദിയായ അവസ്ഥകളും സംഭവിക്കുന്നു. ആധുനിക ഗർഭശാസ്ത്രവിദഗ്ദ്ധൻമാർ ഗർഭസ്ഥശിശുവിന്റെ വ്യത്യസ്ത ദശകളെപ്പറ്റി വേറെ രൂപത്തിലും വിവരിക്കാറുണ്ട്. പക്ഷേ, നൂഹ് നബി (അ)യുടെ കാലത്തുള്ളവർക്കും, ക്വുർആൻ അവതരിക്കുന്ന കാലത്തുള്ളവർക്കും അതൊന്നും പരിചിതമല്ലാത്ത സ്ഥിതിക്കും, ക്വുർആനിൽ ഗർഭദശകളെക്കുറിച്ച് പ്രസ്താവിക്കാറുള്ള പ്രസ്താവനകൾ പരിശോധിക്കുമ്പോഴും അടുത്തകാലത്ത് മാത്രം മനസ്സിലാക്കപ്പെട്ട ആ വിവരങ്ങൾക്ക് ഇവിടെ പ്രസക്തിയില്ല. അതേ സമയത്ത് 'പലദശകളായി' (أطوارا) എന്ന വാക്കിന്റെ അർത്ഥവ്യാപ്തിയിൽ മനുഷ്യസൃഷ്ടിയിൽ സംഭവിക്കുന്ന എല്ലാവിധ ദശാമാറ്റങ്ങളും ഉൾക്കൊള്ളുകയും ചെയ്യുന്നു. സ്വന്തം ദേഹങ്ങളിൽ തന്നെ അല്ലാഹുവിന്റെ മഹത്വങ്ങളെ സാക്ഷീകരിക്കുന്ന ധാരാളം ദൃഷ്ടാന്തങ്ങൾ അടങ്ങിയിട്ടുള്ളതിനെ ഓർമിപ്പിച്ചശേഷം, ചില പ്രാപഞ്ചിക ദൃഷ്ടാന്തങ്ങളിലേക്ക് നൂഹ് (അ) അവരുടെ ശ്രദ്ധ ക്ഷണിക്കുന്നു:-

أَلَمْ تَرَوْا۟ كَيْفَ خَلَقَ ٱللَّهُ سَبْعَ سَمَـٰوَٰتٍ طِبَاقًا ﴿١٥﴾

﴾15﴿ 'നിങ്ങൾ കണ്ടില്ലേ, എങ്ങനെയാണ് (ഒന്നൊന്നിനുമീതെ) അടുക്കുകളായ നിലയിൽ അല്ലാഹു ഏഴ് ആകാശങ്ങളെ സൃഷ്ടിച്ചിരിക്കുന്നത്?! (ആലോചിച്ചുനോക്കൂ,)'

وَجَعَلَ ٱلْقَمَرَ فِيهِنَّ نُورًا وَجَعَلَ ٱلشَّمْسَ سِرَاجًا ﴿١٦﴾

﴾16﴿ 'അവയിൽ ചന്ദ്രനെ അവൻ ഒരു പ്രകാശമാക്കുകയും ചെയ്തിരിക്കുന്നു: സൂര്യനെ ഒരു വിളക്കും ആക്കിയിരിക്കുന്നു.'

وَٱللَّهُ أَنۢبَتَكُم مِّنَ ٱلْأَرْضِ نَبَاتًا ﴿١٧﴾

﴾17﴿ 'അല്ലാഹു തന്നെ, ഭൂമിയിൽനിന്ന് നിങ്ങളെ ഒരു (തരം) ഉൽപാദനം ഉൽപാദിപ്പിച്ചിരിക്കുന്നു.'

ثُمَّ يُعِيدُكُمْ فِيهَا وَيُخْرِجُكُمْ إِخْرَاجًا ﴿١٨﴾

﴾18﴿ 'പിന്നീട്, നിങ്ങളെ അതിൽ (വീണ്ടും) മടക്കുകയും (അതിൽനിന്ന്) ഒരു പുറത്തുവരുത്തൽ വരുത്തുകയും ചെയ്യുന്നു.'

---

﴾15﴿ أَلَمْ تَرَوْا۟ നിങ്ങൾ കണ്ടില്ലേ كَيْفَ خَلَقَ എങ്ങനെ സൃഷ്ടിച്ചിരിക്കുന്നുവെന്ന് ٱللَّهُ അല്ലാഹു سَبْعَ سَمَـٰوَٰتٍ ഏഴാകാശങ്ങളെ طِبَاقًا അടുക്കായി, തട്ടുതട്ടായി ﴾16﴿ وَجَعَلَ ٱلْقَمَرَ ചന്ദ്രനെ ആക്കുകയും ചെയ്തു فِيهِنَّ അവയിൽ نُورًا ഒരു പ്രകാശം, വെളിച്ചം وَجَعَلَ ٱلشَّمْسَ സൂര്യനെ ആക്കുകയും ചെയ്തു سِرَاجًا ഒരു വിളക്ക് ﴾17﴿ وَٱللَّهُ അല്ലാഹു (തന്നെ) أَنۢبَتَكُم നിങ്ങളെ ഉല്പാദിപ്പിച്ചു, മുളപ്പിച്ചു (ഉത്ഭവിപ്പിച്ചു) مِّنَ ٱلْأَرْضِ ഭൂമിയിൽ നിന്ന് نَبَاتًا ഒരു ഉൽപാദനം (മുള- ഉല്പന്നം) ആയിട്ട് ﴾18﴿ ثُمَّ يُعِيدُكُمْ പിന്നെ നിങ്ങളെ അവൻ ആവർത്തിക്കുന്നു, മടക്കുന്നു فِيهَا അതിൽ وَيُخْرِجُكُمْ നിങ്ങളെ പുറത്തു (വെളിക്ക്) വരുത്തുകയും ചെയ്യുന്നു إِخْرَاجًا ഒരു പുറത്തു വരുത്തൽ

---

അടുക്കുകളായ ഏഴ് ആകാശങ്ങൾ ( سبع سماوات طباقا ) എന്നതിന്റെ വിവക്ഷയെക്കുറിച്ച് സൂ: മുൽക് 3 -ാം വചനത്തിന്റെ വിവരണത്തിൽ വിവരിച്ചിട്ടുണ്ട്. ചന്ദ്രവെളിച്ചം സൂര്യവെളിച്ചത്തെ അപേക്ഷിച്ച് വളരെ ലഘുവായതാണല്ലോ. അതാകട്ടെ, സൂര്യന്റെ വെളിച്ചം തിരിച്ചടിക്കുന്നതിനാൽ ഉണ്ടാകുന്നതുമാണ്. സൂര്യനാണെങ്കിൽ, സ്വയം പ്രകാശിക്കുന്നതും, ഭൂമിക്കും ചന്ദ്രനും വെളിച്ചം നൽകുന്നതുമാകുന്നു. ഇങ്ങനെയുള്ള കാരണങ്ങൾകൊണ്ടായിരിക്കാം ചന്ദ്രനെ 'പ്രകാശമാക്കി' എന്നും, സൂര്യനെ 'വിളക്കാക്കി' എന്നും വ്യത്യസ്ത രൂപത്തിൽ അല്ലാഹു

പറഞ്ഞത്. ചെറുവാക്കുകളിൽപോലും പല അന്തസാരങ്ങളും രഹസ്യങ്ങളും ഉൾക്കൊണ്ടിരിക്കുക ക്വുർആന്റെ ഒരു സുവിശേഷതയാണല്ലോ. 'നിങ്ങളെ ഭൂമിയിൽനിന്ന് ഒരു ഉൽപാദനം ഉൽപാദിപ്പിച്ചിരിക്കുന്നു' എന്ന് പറഞ്ഞതും ശ്രദ്ധേയമാകുന്നു. ഭൂമിയിൽനിന്ന് സസ്യങ്ങൾ മുളച്ച് വ്യാപിക്കുന്നതുപോലെ മനുഷ്യൻ ഉൽഭവിക്കുകയും വികസിക്കുകയും ചെയ്യുന്നു. മനുഷ്യപിതാവിനെ അല്ലാഹു സൃഷ്ടിച്ചത് മണ്ണിൽനിന്നാണ്. ഒന്നാമത്തെ ആ മനുഷ്യച്ചെടിയിൽനിന്ന് പെരുകിയുണ്ടായതാണല്ലോ ഈ കോടാനുകോടി മനുഷ്യർ. എനി, ഓരോരുവനെ സംബന്ധിച്ച് നോക്കുക. ഇന്ദ്രിയത്തിൽനിന്നാണ് പ്രത്യക്ഷത്തിൽ അവന്റെ ഉൽഭവമെങ്കിലും, ഇന്ദ്രിയം ഭക്ഷണത്തിൽ നിന്നും, ഭക്ഷണം ഭൂവിഭവങ്ങളിൽനിന്നും അവ ഭൂമിയിൽനിന്നും ഉൽപാദിക്കുന്നവയാണ്. *(*)* ഒടുക്കം എല്ലാവരെയും അതേ മണ്ണിലേക്കുതന്നെ രണ്ടാമതും തിരിച്ചയക്കുന്നു. ശവം മണ്ണിൽ മൂടപ്പെടട്ടെ, അല്ലെങ്കിൽ ദഹിപ്പിക്കപ്പെടട്ടെ, ഏതായാലും ഒടുക്കം മണ്ണിൽതന്നെ ലയിക്കുന്നു. ഇത്രയും കാര്യങ്ങൾ എല്ലാവരും സമ്മതിക്കുന്നതും കണ്ടറിയുന്നതുമാണ്. എന്നാൽ ഇതെല്ലാം ചെയ്യുന്ന അല്ലാഹു മനുഷ്യനെ ഒന്നുകൂടി പുറത്തുവരുത്തുകതന്നെ ചെയ്യും. അതത്രെ പുനരുത്ഥാനം. ഇതിലെന്താണ് ഇത്ര അസാംഗത്യം! ഒന്നുമില്ല. നൂഹ് (അ) തുടരുന്നു:

وَٱللَّهُ جَعَلَ لَكُمُ ٱلْأَرْضَ بِسَاطًا ﴿١٩﴾

**﴾19﴿ അല്ലാഹുതന്നെ, നിങ്ങൾക്ക് ഭൂമിയെ ഒരു വിരുപ്പാക്കിത്തരുകയും ചെയ്തിരിക്കുന്നു;**

لِّتَسْلُكُوا۟ مِنْهَا سُبُلًا فِجَاجًا ﴿٢٠﴾

**﴾20﴿ നിങ്ങൾക്ക് അതിൽനിന്ന് വിസ്തീർണമായ മാർഗങ്ങളിൽ പ്രവേശിക്കുവാൻ വേണ്ടി.**

---

***(*)** والله أنبتكمن الأرض نباتا എന്നുള്ള 17 -ാം വചനത്തിന് 'അല്ലാഹു നിങ്ങളെ ഭൂമിയിൽ ഒരു സസ്യമായി മുളപ്പിച്ചു' എന്ന് ഈ അടുത്തകാലത്ത് ചില പുത്തൻ ചിന്താഗതിക്കാർ അർത്ഥം നൽകിക്കാണുന്നു. ആ അർത്ഥത്തെ ആധാരമാക്കി ഡാർവിന്റെ പരിണാമവാദത്തിന് ക്വുർആന്റെ സാക്ഷ്യമുണ്ടെന്ന് വരുത്തിത്തീർക്കുവാൻ അവർ ശ്രമിച്ചും കാണുന്നു. അഥവാ മനുഷ്യൻ ഒരു കാലത്ത് സസ്യമായിരുന്നുവെന്നും ക്രമേണ പരിഷ്കരിച്ചു പരിഷ്കരിച്ചു മനുഷ്യരൂപത്തിലെത്തിയതാണെന്നുമാണ് ആ സമർത്ഥനം. ക്വുർആന്റെ പ്രസ്താവനകൾക്കും ഇസ്‌ലാമിക സിദ്ധാന്തങ്ങൾക്കും വിരുദ്ധമായ ഈ സിദ്ധാന്തത്തെ മുസ്‌ലിംകൾ മാത്രമല്ല, പല ശാസ്ത്രപണ്ഡിതൻമാർ പോലും തള്ളിക്കളഞ്ഞിരിക്കുകയാണ്. പക്ഷേ, ഓരോ കാലത്തും പുതുതായി രംഗപ്രവേശം ചെയ്യുന്ന പുത്തൻ സിദ്ധാന്തങ്ങൾക്ക് ക്വുർആനിൽനിന്ന് ന്യായീകരണം ഉണ്ടാക്കുവാൻ മുതിരുന്നത് ചില ആധുനിക പണ്ഡിതൻമാർ ഇന്നൊരു പരിഷ്കാരമാക്കിയിരിക്കുകയാണല്ലോ.* ▸▸

ٱلْأَرْضَ ﴿19﴾ وَٱللَّهُ അല്ലാഹു (തന്നെ) جَعَلَ لَكُمُ നിങ്ങൾക്ക് ആക്കിതന്നിരിക്കുന്നു ഭൂമിയെ بِسَاطًا ഒരു വിരുപ്പ് ﴿20﴾ لِّتَسْلُكُوا۟ നിങ്ങൾ പ്രവേശിക്കുവാൻ, കടക്കുവാൻ مِنْهَا അതിൽനിന്ന് سُبُلًا വഴികളിൽ فِجَاجًا വിശാലമായ, വിസ്തീർണമായ

---

വിരുപ്പിൽ യഥേഷ്ടം കിടക്കാം, ഉറങ്ങാം, സുഖിക്കാം, ഇരിക്കാം. അതുപോലെത്തന്നെ ഭൂമിയും. വസിക്കുവാൻ, ഉപജീവനമാർഗം തേടാൻ, വീടുപണിയുവാൻ, കൃഷി ചെയ്യാൻ, സഞ്ചരിക്കുവാൻ, നിരീക്ഷണം നടത്തുവാൻ, കിളച്ചുമറിക്കുവാൻ– അങ്ങനെ വേണ്ടതിനെല്ലാം– സൗകര്യപ്പെടുമാറ് അല്ലാഹു ഭൂമിയെ പരന്ന് വിശാലമായതാക്കിയിരിക്കുന്നു. പാറപോലെ ഉറച്ചതോ, മണൽപോലെ കിളറിയതോ, ചേറുപോലെ അലിഞ്ഞതോ, വനംപോലെ കാടുമൂടിയതോ, മരുഭൂമിപോലെ ഒഴിഞ്ഞുകിടക്കുന്നതോ ആക്കിയില്ല. ഓരോരുത്തന്നും അവന്റെ ഹിതമനുസരിച്ച് വിഹരിക്കുവാനുള്ള മാർഗങ്ങളും വിശാലംതന്നെ. നാട്ടിലൂടെയും, കാട്ടിലൂടെയും, കരയിലൂടെയും, സമുദ്രത്തിലൂടെയും, മലയിലൂടെയും, മരുഭൂമിയിലൂടെയും സഞ്ചരിക്കുവാനുള്ള സൗകര്യങ്ങളും അല്ലാഹു സജ്ജമാക്കിയിരിക്കുന്നു. കൂടാതെ, വായുമാർഗവും ഇപ്പോൾ മനുഷ്യന് അല്ലാഹു കീഴ്പെടുത്തിത്തന്നിരിക്കുകയാണ്. ഇതെല്ലാം അല്ലാഹു മനുഷ്യന് ചെയ്ത മഹത്തായ അനുഗ്രഹങ്ങളും, അതേസമയത്ത് അല്ലാഹുവിന്റെ മഹത്വത്തിനുള്ള പ്രത്യക്ഷ ദൃഷ്ടാന്തങ്ങളുമത്രെ.

---

*◀◀ أنبت (അമ്പത്ത) എന്ന ക്രിയക്ക് 'മുളപ്പിച്ചു, ഉൽപാദിപ്പിച്ചു' എന്നും نباتٌ (നബാത്തുൻ) എന്ന പദത്തിന് 'മുള, ചെടി, ഉൽപാദനം' എന്നിങ്ങനെയും അർത്ഥങ്ങൾ വരുമെന്നതിൽ തർക്കമില്ല. അക്കാരണത്താൽ ഈ പുതിയ അർത്ഥം വകവെക്കുവാൻ തരമില്ല. ഇതേ വാക്കുകൾതന്നെ ഉപയോഗിച്ചുകൊണ്ട് സൂ: ആലുഇംറാൻ 37 -ാം വചനത്തിൽ അല്ലാഹു മർയം (അ)യെ പ്പറ്റി പ്രസ്താവിച്ചത് നോക്കുക: وأنبتها نباتا حسنا وكفلها زكريا (അല്ലാഹു അവളെ നല്ലതായ ഒരു ഉൽപാദനം ഉൽപാദിപ്പിക്കുകയും അവളെ സകരിയ്യാക്ക് ഭരമേൽപിക്കുകയും ചെയ്തു.) അതായത്, മർയമിന്റെ ഉൽഭവവും വളർച്ചയും അല്ലാഹു നല്ല നിലയിലാക്കുകയും, അവരുടെ രക്ഷാകർതൃത്വം സകരിയ്യാ നബി (അ)ക്ക് നൽകുകയും ചെയ്തുവെന്ന് സാരം. ഇക്കൂട്ടർ കൽപിച്ച അർത്ഥപ്രകാരമാണെങ്കിൽ, ഇതിന് 'അല്ലാഹു അവളെ ഒരു നല്ല സസ്യമാക്കി മുളപ്പിച്ചു'...എന്ന് അർത്ഥം പറയണമല്ലോ. അഥവാ മർയം ആദ്യം ഒരു ചെടിയായിരുന്നുവെന്നും, പിന്നീട് മനുഷ്യരൂപത്തിലായെന്നും അനന്തരം സകരിയ്യാ നബിയെ ഏൽപിച്ചുവെന്നും ഇതിന് വ്യാഖ്യാനവും നൽകേണ്ടിവരും. കഷ്ടം! ഇത്രയും അപലപനീയവും ബാലിശവുമായ പുതിയ അർത്ഥവ്യാഖ്യാനങ്ങൾ കാണുമ്പോൾ ഇവർക്ക് ക്വുർആന്റെ പേരിൽ എന്തും പറയുവാൻ ധൈര്യക്ഷയമുണ്ടാവില്ലെന്ന് തോന്നിപ്പോകുകയാണ്! അല്ലാഹു അവർക്കും നമുക്കും നേർമാർഗം കാണിച്ചുതന്നു അനുഗ്രഹിക്കട്ടെ. ആമീൻ.*

950 കൊല്ലത്തോളം നൂഹ് (അ) തന്റെ ജനങ്ങളെ സത്യവിശ്വാസത്തി ലേക്ക് ക്ഷണിച്ചുകൊണ്ടിരുന്നതിന്റെ സ്വഭാവമാണ് സംക്ഷേപരൂപത്തിൽ നാം മുകളിൽ കണ്ടത്. എന്നാൽ, ആ ജനത അതിനുനേരെ കൈകൊണ്ട നയമെന്താ യിരുന്നുവെന്ന് നൂഹ് നബി (അ) തന്റെ പ്രസ്താവനയിൽ തുടർന്ന് വിവരിക്കുന്നു:-

## വിഭാഗം- 2

قَالَ نُوحٌ رَّبِّ إِنَّهُمْ عَصَوْنِي وَٱتَّبَعُوا۟ مَن لَّمْ يَزِدْهُ مَالُهُۥ وَوَلَدُهُۥٓ إِلَّا خَسَارًا ﴿٢١﴾

﴿21﴾ നൂഹ് പറഞ്ഞു: 'എന്റെ റബ്ബേ! നിശ്ചയമായും അവർ, എന്നോട് അനുസരണക്കേട് കാണി ച്ചിരിക്കുകയാണ്; യാതൊരുവർക്ക് അവരുടെ സ്വത്തും സന്താനവും നഷ്ടമല്ലാതെ വർദ്ധിപ്പിച്ചിട്ടില്ലയോ, അങ്ങനെയുള്ളവരെ അവർ പിൻപ റ്റുകയും ചെയ്തിരിക്കുന്നു.'

وَمَكَرُوا۟ مَكْرًا كُبَّارًا ﴿٢٢﴾

﴿22﴾ 'വളരെ വലിയ കുതന്ത്രവും അവർ പ്രയോഗിച്ചിരിക്കുന്നു.'

وَقَالُوا۟ لَا تَذَرُنَّ ءَالِهَتَكُمْ وَلَا تَذَرُنَّ وَدًّا وَلَا سُوَاعًا وَلَا يَغُوثَ وَيَعُوقَ وَنَسْرًا ﴿٢٣﴾

﴿23﴾ അവർ പറഞ്ഞു: '(ജനങ്ങളേ) നിശ്ചയമായും നിങ്ങൾ നിങ്ങളുടെ ദൈവങ്ങളെ വിട്ടേക്കരുത്;' 'വദ്ദ്'നെയാകട്ടെ, 'സുവാഉ്'നെയാകട്ടെ നിങ്ങൾ വിട്ടേക്കരുത്; 'യഗൂഥ്'നെയും, 'യഊക്വ്'നെയും, 'നസ്റ്'നെയും (വിട്ടേക്കുകയും) അരുത്' (എന്നൊക്കെ).

وَقَدْ أَضَلُّوا۟ كَثِيرًا ۖ وَلَا تَزِدِ ٱلظَّـٰلِمِينَ إِلَّا ضَلَـٰلًا ﴿٢٤﴾

﴿24﴾ 'അവർ വളരെ (ജനങ്ങളെ) വഴിപിഴപ്പിച്ചിട്ടുണ്ട്. (റബ്ബേ) അക്രമി കൾക്ക് വഴി കേടല്ലാതെ നീ വർദ്ധി പ്പിക്കരുതേ!'

---

﴿21﴾ قَالَ نُوحٌ നൂഹ് പറഞ്ഞു رَّبِّ എന്റെ റബ്ബേ إِنَّهُمْ നിശ്ചയമായും അവർ عَصَوْنِي എന്നോട് അനുസരണക്കേട് കാണിച്ചു وَٱتَّبَعُوا۟ അവർ പിൻപറ്റുകയും ചെയ്തു مَن യാതൊരുവരെ لَّمْ يَزِدْهُ അവർക്ക് വർദ്ധിപ്പിച്ചിട്ടില്ല مَالُهُ തന്റെ സ്വത്ത്

وَوَلَدُهُۥ തന്റെ സന്താനവും إِلَّا خَسَارًا നഷ്ടമല്ലാതെ ﴾22﴿ وَمَكَرُوا۟ അവർ കുതന്ത്രം പ്രവർത്തിക്കുകയും ചെയ്തു مَكْرًا كُبَّارًا (വളരെ) വലുതായ കുതന്ത്രം ﴾23﴿ وَقَالُوا۟ അവർ പറയുകയും ചെയ്തു لَا تَذَرُنَّ നിശ്ചയമായും നിങ്ങൾ വിട്ടേക്കരുത് ءَالِهَتَكُمْ നിങ്ങളുടെ ആരാധ്യവസ്തുക്കളെ, ദൈവങ്ങളെ وَلَا تَذَرُنَّ വിട്ടേക്കുകയും അരുത് وَدًّا 'വദ്ദ്'നെ وَلَا سُوَاعًا 'സുവാഇ'നെയും അരുത് وَلَا يَغُوثَ 'യഗൂഥ്'നെയും وَيَعُوقَ 'യഊകി'നെയും وَنَسْرًا 'നസ്റി'നെയും ﴾24﴿ وَقَدْ أَضَلُّوا۟ അവർ വഴിപിഴപ്പിക്കുകയും ചെയ്തിട്ടുണ്ട് كَثِيرًا വളരെ (ആളുകളെ) وَلَا تَزِدِ നീ വർദ്ധിപ്പിക്കരുതേ ٱلظَّـٰلِمِينَ അക്രമികൾക്ക് إِلَّا ضَلَـٰلًا വഴിപിഴവല്ലാതെ

---

എത്രമാത്രം മനോവേദനയോടുകൂടിയാണ് നൂഹ് നബി (അ) തന്റെ ജനതയെപ്പറ്റി അല്ലാഹുവിന്റെ മുമ്പിൽ സങ്കടപ്പെടുന്നതെന്ന് ആലോചിച്ചുനോക്കുക! പ്രബോധനത്തിൽ അംഗീകരിക്കപ്പെടുവാനുള്ള എല്ലാ മാർഗങ്ങളും അദ്ദേഹം ഉപയോഗിച്ചുനോക്കി. 950 കൊല്ലത്തോളം ഇടമുറിയാതെ, വിശ്രമമില്ലാതെ, അദ്ദേഹം ആ പരിശ്രമം തുടർന്നുകൊണ്ടിരുന്നു. സൂ: ഹൂദ് 40 ൽ പ്രസ്താവിച്ചതുപോലെ, അൽപമാത്രം ആളുകളല്ലാതെ അദ്ദേഹത്തോടൊപ്പം സത്യവിശ്വാസം സ്വീകരിച്ചില്ല. ആ ജനത വിശ്വസിച്ചില്ലെന്ന് മാത്രമല്ല, പരിഹാസം, ധിക്കാരം, അഹംഭാവം ആദിയായവയിൽ അവർ അതിരുകവിയുകയും ചെയ്തു. അവരിൽനിന്ന് എനി ഒട്ടും നന്മ പ്രതീക്ഷിക്കുവാനില്ലെന്നും, അവർ അവശേഷിക്കുന്ന കാലത്തോളം അവരിൽനിന്ന് അക്രമവും മാർഗതടസ്സവും വർദ്ധിച്ചുകൊണ്ടിരിക്കുമെന്നും അദ്ദേഹത്തിന് ബോധ്യമായി. ഈ അവസരത്തിലാണ് അദ്ദേഹം അവർക്കെതിരിൽ അല്ലാഹുവിനോട് പ്രാർത്ഥിക്കുന്നത്. 26 ഉം 27 ഉം വചനങ്ങളിൽനിന്ന് ഇത് കൂടുതൽ വ്യക്തമാകുന്നതാണ്.

24 -ാം വചനത്തിലെ നൂഹ് നബി (അ)യുടെ പ്രാർത്ഥനയുടെ താൽപര്യം, അക്രമികളായ ആ ജനതയുടെ കുതന്ത്രപ്രവർത്തനങ്ങളിൽ അവർക്ക് പരാജയം നൽകണമെന്നും, അവരുടെ തോന്നിയവാസങ്ങൾക്കും അവർമൂലമുണ്ടാകുന്ന ശല്യങ്ങൾക്കും അറുതിവരത്തക്കവണ്ണം അവർക്ക് വല്ല ആപത്തോ നാശമോ സംഭവിക്കണമെന്നും ആയിരിക്കാവുന്നതാണ്. തുടർന്നുള്ള വചനങ്ങളിൽ നിന്ന് അതാണ് മനസ്സിലാകുന്നത്. الله اعلم

'സ്വത്തും മക്കളും നഷ്ടമല്ലാതെ മറ്റൊന്നും വർദ്ധിപ്പിച്ചിട്ടില്ലാത്തവർ' എന്ന് (21 -ാം വചനത്തിൽ) പ്രസ്താവിച്ചത് അവരിലുള്ള നേതാക്കളെയും, ധനികൻമാരെയും കുറിച്ചാകുന്നു. പാമരൻമാരും സാധാരണക്കാരും അവരെ അനുകരിക്കുകയും പ്രേരണകൾക്ക് വഴിപ്പെടുകയും ചെയ്തു. ഇതാണ് 24 -ാം വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്. നൂഹ് (അ) എന്തുതന്നെപറഞ്ഞാലും ശരി, നമ്മുടെ ദൈവങ്ങളെ വിട്ടുകളയരുതെന്ന് നേതാക്കൾ മറ്റുള്ളവരെ നിർബന്ധിച്ചു. വിഗ്രഹ

ങ്ങളെ ഉദ്ദേശിച്ചാണ് 'ദൈവങ്ങൾ' എന്ന് പറഞ്ഞതെന്ന് സ്പഷ്ടമാണ്. അവയിൽ കൂടുതൽ പ്രധാനപ്പെട്ട അഞ്ചെണ്ണത്തിന്റെ പേരുകളത്രെ 23 -ാം വചനത്തിൽ കാണുന്നത്. സജ്ജനങ്ങളായിരുന്ന ചില ആളുകൾ മരണപ്പെട്ടശേഷം, പിശാചിന്റെ പ്രേരണയനുസരിച്ച് ആദ്യം അവരുടെ പ്രതിമകൾ സ്ഥാപിക്കപ്പെടുകയും, ക്രമേണ അവ ആരാധ്യദൈവങ്ങളായി മാറുകയുമാണുണ്ടായതെന്നും, ഇതേ പേരുകളിലുള്ള വിഗ്രഹങ്ങൾ കാലാന്തരത്തിൽ അറബികൾക്കിടയിലും പ്രചാരത്തിൽ വന്നുവെന്നും ഇബ്നുഅബ്ബാസ് (റ) പ്രസ്താവിച്ചതായി ബുഖാരി (റ) രേഖപ്പെടുത്തിയിരിക്കുന്നു. ഇവക്ക് പുറമെ 'ലാത്ത, ഉസ്സാ, മനാത്ത' മുതലായ പല വിഗ്രഹങ്ങൾ അറബികൾക്ക് വേറെയും ഉണ്ടായിരുന്നു. (വിഗ്രഹാരാധനയെ സംബന്ധിച്ച് കൂടുതൽ വിവരം ഈ സൂറത്തിന്റെ അവസാനത്തിൽ കൊടുത്തിട്ടുള്ള വ്യാഖ്യാനക്കുറിപ്പിൽ കാണുക.) നൂഹ് (അ)ന്റെ പ്രാർത്ഥനക്ക് അല്ലാഹു ഉത്തരം നൽകി. അല്ലാഹു പറയുന്നു:-

مِّمَّا خَطِيٓـَٔـٰتِهِمۡ أُغۡرِقُواْ فَأُدۡخِلُواْ نَارًا فَلَمۡ يَجِدُواْ لَهُم مِّن دُونِ ٱللَّهِ أَنصَارًا ﴿٢٥﴾

**﴾25﴿ അവരുടെ തെറ്റുകളാൽതന്നെ അവർ മുക്കി നശിപ്പിക്കപ്പെട്ടു; എന്നിട്ട് അവർ അഗ്നിയിൽ പ്രവേശിപ്പിക്കപ്പെട്ടു. അപ്പോൾ, അവർ, തങ്ങൾക്ക് അല്ലാഹു അല്ലാതെയുള്ള സഹായികളെ കണ്ടെത്തിയില്ല.**

---

﴾25﴿ مِّمَّا خَطِيٓـَٔـٰتِهِمۡ അവരുടെ തെറ്റു (കുറ്റം)കളാൽ (തന്നെ) أُغۡرِقُواْ അവർ മു(ക്കി നശിപ്പി)ക്കപ്പെട്ടു فَأُدۡخِلُواْ എന്നിട്ട് അവർ പ്രവേശിപ്പിക്കപ്പെട്ടു نَارًا അഗ്നിയിൽ فَلَمۡ يَجِدُواْ അപ്പോൾ അവർ കണ്ടെത്തിയില്ല, അവർക്ക് കിട്ടിയില്ല لَهُم അവർക്ക് مِّن دُونِ ٱللَّهِ അല്ലാഹുവിനുപുറമെ أَنصَارًا സഹായികളെ

---

നൂഹ് നബി (അ)യിൽ വിശ്വസിക്കാതിരുന്ന ആ ജനത ഒന്നടങ്കം ജലപ്രളയത്തിൽ നശിച്ചുപോയതും, അദ്ദേഹത്തിൽ വിശ്വസിച്ചിരുന്ന അൽപം സത്യവിശ്വാസികളും അദ്ദേഹവും അല്ലാഹുവിന്റെ കൽപനപ്രകാരം കപ്പലിൽ കയറി രക്ഷപ്പെട്ടതും പ്രസിദ്ധമാണല്ലോ. ഇത് അവർക്ക് ലഭിച്ച ഐഹിക ശിക്ഷയാണ്. പരലോകത്തിലോ നരകാഗ്നിയും! ഇതെല്ലാം അവരുടെ സ്വന്തം തെറ്റുകുറ്റങ്ങൾ നിമിത്തമല്ലാതെ സംഭവിച്ചിട്ടില്ല. ആരെയും കുറ്റപ്പെടുത്തിയിട്ട് കാര്യമില്ല.

അവർ 'മുക്കിനശിപ്പിക്കപ്പെട്ടു' എന്ന് പറഞ്ഞതിനോട് ചേർത്തുകൊണ്ട് فادخلوا نارا (എന്നിട്ട് അവർ അഗ്നിയിൽ പ്രവേശിപ്പിക്കപ്പെട്ടു) എന്ന് പറഞ്ഞിരിക്കുന്നത് ക്വിയാമത്ത്നാളിൽ അവരെ നരകത്തിൽ പ്രവേശിപ്പിക്കുന്നതിനെയും, അവർ അതിന് അർഹരായിക്കഴിഞ്ഞിട്ടുള്ളതിനെയും ഉദ്ദേശിച്ചായിരിക്കാം. അല്ലെങ്കിൽ, മുങ്ങിനശിച്ചതോടൊപ്പം തന്നെ അവരെ അല്ലാഹു യഥാർത്ഥത്തിൽ ഒരു അഗ്നി

ശിക്ഷക്ക് വിധേയരാക്കിയിട്ടുണ്ട് എന്നും വരാവുന്നതാണ്. ചെങ്കടലിൽ മുക്കി നശിപ്പിക്കപ്പെട്ട ഫിർഔനെയും അവന്റെ ആൾക്കാരെയും സംബന്ധിച്ച് 'അവർ രാവിലെയും വൈകുന്നേരവും നരകത്തിങ്കൽ പ്രവേശിപ്പിക്കപ്പെട്ടുവരുന്നു'ണ്ടെന്ന് 40 : 46 ൽ അല്ലാഹു വ്യക്തമാക്കിയിട്ടുണ്ടല്ലോ. മരണത്തിന്ശേഷം ക്വിയാമത്ത് നാൾവരെയുള്ള ഇടക്കാലത്ത് (عالم البرزخ ൽ) വെച്ച് മനുഷ്യന് സുഖമയമോ ദുഃഖ മയമോ ആയ അനുഭവങ്ങൾ ഉണ്ടായിരിക്കുമെന്നും, ക്വബ്റിലെ ശിക്ഷ അക്കൂട്ട ത്തിൽ പെട്ടതാണെന്നും ക്വുർആനിൽനിന്നും ഹദീഥ് മുഖേനയും സ്ഥാപിതമാ യിട്ടുള്ളതാണ്. അപ്പോൾ, ജലപ്രളയത്തിൽ നശിപ്പിക്കപ്പെട്ടത് മുതൽ ആ ജനത യും- ഫിർഔന്റെ ആൾക്കാരെപ്പോലെ- ഏതെങ്കിലും വിധത്തിലുള്ള ഒരു അഗ്നി ശിക്ഷ അനുഭവിച്ചുകൊണ്ടിരിക്കുന്നുണ്ടായിരിക്കാം. فادخلوا (എന്നിട്ട് പ്രവേശിപ്പി ക്കപ്പെട്ടു) എന്ന വാക്കിന്റെ ആദ്യത്തിൽ കാണുന്ന അവ്യയം (الفاء) നോക്കുമ്പോൾ, മുങ്ങിനശിച്ചതിന്റെ ഉടനെത്തന്നെ അഗ്നിപ്രവേശനവും സംഭവിച്ചിട്ടുണ്ടെന്ന് വെക്കു വാനാണ് ന്യായം കാണുന്നത്. കൂടാതെ, മുക്കിനശിപ്പിച്ചതിനെക്കുറിച്ചും അഗ്നി യിൽ പ്രവേശിപ്പിച്ചതിനെക്കുറിച്ചും- രണ്ടുംതന്നെ- ഭൂതകാല (الماضي) ക്രിയ ഉപ യോഗിച്ചാണല്ലോ അല്ലാഹു പറഞ്ഞിരിക്കുന്നതും. والله اعلم

وَقَالَ نُوحٌ رَّبِّ لَا تَذَرْ عَلَى ٱلْأَرْضِ مِنَ ٱلْكَـٰفِرِينَ دَيَّارًا ﴿٢٦﴾ إِنَّكَ إِن تَذَرْهُمْ يُضِلُّوا۟ عِبَادَكَ وَلَا يَلِدُوٓا۟ إِلَّا فَاجِرًا كَفَّارًا ﴿٢٧﴾

**﴾26﴿ നൂഹ് (വീണ്ടും) പറഞ്ഞു: എന്റെ റബ്ബേ, അവിശ്വാസിക ളിൽപെട്ട ഒരു പൗരനെയും ഭൂമിക്കു മീതെ നീ (ബാക്കിയാക്കി) വിട്ടേക്ക രുതേ!**

**﴾27﴿ (കാരണം) നിശ്ചയമാ യും, അവരെ (നശിപ്പിക്കാതെ) വിട്ടേക്കുന്നപക്ഷം, അവർ നിന്റെ അടിയാൻമാരെ വഴിതെറ്റിച്ചു കളയു ന്നതാണ്; സത്യനിഷേധക്കാരായ ദുർവൃത്തരെയല്ലാതെ അവർ ജനിപ്പി ക്കുകയും ചെയ്കയില്ല.**

---

﴾26﴿ وَقَالَ نُوحٌ നൂഹ് (വീണ്ടും) പറഞ്ഞു رَّبِّ എന്റെ റബ്ബേ لَا تَذَرْ നീ വിട്ടേക്ക രുതേ عَلَى ٱلْأَرْضِ ഭൂമിയുടെ മീതെ, ഭൂമിയിൽ مِنَ ٱلْكَـٰفِرِينَ അവിശ്വാസികളിൽനിന്ന് دَيَّارًا ഒരു വീട്ടുകാരനെയും, ഗൃഹവാസിയെ (ഒരാളെ)യും ﴾27﴿ إِنَّكَ നിശ്ചയ മായും നീ إِن تَذَرْهُمْ അവരെ നീ വിട്ടേക്കുന്ന പക്ഷം يُضِلُّوا۟ അവർ വഴിതെറ്റിക്കും عِبَادَكَ നിന്റെ അടിയാൻമാരെ وَلَا يَلِدُوٓا۟ അവർ ജനിപ്പിക്കയുമില്ല إِلَّا فَاجِرًا ദുർവൃ ത്തനെ (തോന്നിയ വാസിയെ) അല്ലാതെ كَفَّارًا സത്യനിഷേധക്കാരനായ, നന്ദി കെട്ടവനായ

ആ ജനതയെക്കുറിച്ച് ഒരു സൽപ്രതീക്ഷക്ക് അവകാശമില്ലാതിരുന്നതോ, അവർ കൈകൊണ്ടുവന്ന അക്രമനയങ്ങളോ മാത്രമായിരുന്നില്ല അവർക്കെതിരിൽ -അവരുടെ നാശത്തിനുവേണ്ടി- പ്രാർത്ഥിക്കുവാൻ നൂഹ് നബി (അ)യെ പ്രേരിപ്പിച്ചത്. ഭാവിയിൽ സത്യവിശ്വാസം സ്വീകരിക്കാനിടയുള്ള ആളുകളെ- ഒരു പക്ഷേ, അദ്ദേഹത്തിൽ വിശ്വസിച്ചവരായി നിലവിലുള്ള ചുരുക്കം വ്യക്തികളെപ്പോലും- ആ അക്രമികൾ വഴിപിഴപ്പിക്കുകയും പിൻതിരിപ്പിക്കുകയും ചെയ്യുമെന്നും, ആ ദുഷിച്ച ജനതയിൽനിന്ന് ജനിച്ചു വളരുന്ന ഭാവി തലമുറകൾ അവരെപ്പോലെ ദുഷിച്ച ജനതയായിരിക്കുവാനേ മാർഗമുള്ളൂവെന്നും അദ്ദേഹത്തിന്റെ ദീർഘകാല പരിചയത്തിൽ നിന്ന് അദ്ദേഹത്തിന് ബോധ്യമായിരിക്കുന്നു. കൂടാതെ, അദ്ദേഹത്തോടൊപ്പം വിശ്വസിച്ചുകഴിഞ്ഞിട്ടുള്ള അൽപം ചിലരല്ലാതെ മേലിൽ ആ ജനതയിൽനിന്ന് ആരും വിശ്വസിക്കുന്നതല്ല എന്ന് അദ്ദേഹത്തിന് വഹ്‌യ് നൽകുകയും ചെയ്തിരുന്നു. (സൂ: ഹൂദ്, 36.) ഈ പ്രാർത്ഥന അതിനുശേഷമായിരിക്കുവാനും ഇടയുണ്ട്. പ്രവാചക വര്യനായ നൂഹ് (അ) തന്റെ ജനതക്കെതിരിൽ പ്രാർത്ഥന ചെയ്തതിന്റെ കാരണവും, ന്യായവും ഇതിൽനിന്ന് നല്ലപോലെ മനസ്സിലാക്കാമല്ലോ. ഫിർഔന്റെയും ആൾക്കാരുടെയും സത്യനിഷേധവും ധിക്കാരവും അതിരുകവിഞ്ഞു അവരെക്കുറിച്ചുള്ള പ്രതീക്ഷ പാടെ നശിച്ചപ്പോൾ അവർക്കെതിരിൽ മൂസാ നബി (അ)യും പ്രാർത്ഥിക്കുകയുണ്ടായിട്ടുണ്ടെന്നും, ആ പ്രാർത്ഥനക്ക് ഉത്തരം നൽകപ്പെട്ടുവെന്നും സൂ: യൂനുസി (88, 89)ൽ അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. നൂഹ് നബി (അ)യുടെ പ്രാർത്ഥനയുടെ ബാക്കിഭാഗം ഇപ്രകാരമാണ്:-

رَّبِّ ٱغْفِرْ لِى وَلِوَٰلِدَىَّ وَلِمَن دَخَلَ بَيْتِىَ مُؤْمِنًا وَلِلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ وَلَا تَزِدِ ٱلظَّٰلِمِينَ إِلَّا تَبَارًۢا ﴿٢٨﴾

**﴿28﴾ എന്റെ റബ്ബേ, എനിക്കും, എന്റെ മാതാപിതാക്കൾക്കും, എന്റെ വീട്ടിൽ സത്യവിശ്വാസിയായിക്കൊണ്ട് പ്രവേശിച്ചവർക്കും, സത്യവിശ്വാസികൾക്കും, വിശ്വാസിനികൾക്കും പൊറുത്തുതരേണമേ! അക്രമികൾക്ക് നാശ (നഷ്ട)മല്ലാതെ നീ വർദ്ധിപ്പിക്കുകയും ചെയ്യരുതേ!**

---

﴿28﴾ رَّبِّ എന്റെ രക്ഷിതാവേ, റബ്ബേ ٱغْفِرْ لِى എനിക്ക് നീ പൊറുത്തുതരേണമേ وَلِوَٰلِدَىَّ എന്റെ രണ്ട് ജനയിതാക്കൾ (മാതാപിതാക്കൾ)ക്കും وَلِمَن دَخَلَ പ്രവേശിച്ചവർക്കും بَيْتِىَ എന്റെ വീട്ടിൽ مُؤْمِنًا സത്യവിശ്വാസിയായിക്കൊണ്ട് وَلِلْمُؤْمِنِينَ സത്യവിശ്വാസികൾക്കും وَٱلْمُؤْمِنَٰتِ സത്യവിശ്വാസിനികൾക്കും وَلَا تَزِدِ നീ വർദ്ധിപ്പിക്കയും അരുതേ ٱلظَّٰلِمِينَ അക്രമികൾക്ക് إِلَّا تَبَارًا നാശമല്ലാതെ, നഷ്ടമല്ലാതെ

അവസാനമായി തന്റെയും, തന്റെ മാതാപിതാക്കളുടെയും, മറ്റെല്ലാ സത്യ വിശ്വാസികളുടെയും പാപമോചനത്തിനുവേണ്ടി നൂഹ് നബി (അ) പ്രാർത്ഥിക്കുന്നു. അവിശ്വാസികളെക്കുറിച്ചുള്ള പ്രാർത്ഥന ഒന്നുകൂടി ആവർത്തിക്കുകയും ചെയ്തിരിക്കുന്നു. ദുആ ചെയ്യുമ്പോൾ നാം സ്വീകരിക്കേണ്ടതുള്ള ഒരു മര്യാദ ഇതിൽനിന്ന് നമുക്ക് മനസ്സിലാക്കുവാനുണ്ട്. അതായത്, പ്രാർത്ഥനയിൽ ആദ്യമായി സ്വന്തം കാര്യവും പിന്നീട് അവനവനുമായി കൂടുതൽ ബന്ധപ്പെട്ടവരുടെ കാര്യവും പ്രത്യേകം എടുത്തു പറയണം. അവസാനം പൊതുവിൽ എല്ലാവർക്കു വേണ്ടിയും പ്രാർത്ഥിക്കണം എന്നത്രെ അത്. എന്റെ വീട് (بيتي) എന്ന് പറഞ്ഞത് അദ്ദേഹവും സത്യവിശ്വാസികളും 'ഇബാദത്ത്' ചെയ്തിരുന്ന പള്ളിയെ ഉദ്ദേശിച്ചാണെന്നാണ് പല വ്യാഖ്യാതാക്കളുടെയും അഭിപ്രായം. അദ്ദേഹം വസിച്ചിരുന്ന സ്വന്തം വീട് തന്നെയാണെന്നാണ് മറ്റൊരഭിപ്രായം. ക്വുർആനിൽനിന്ന് നേർക്കുനേരെ മനസ്സിലാകുന്നതും ഇതാണ്. അൽപം ആളുകൾ മാത്രമേ അദ്ദേഹത്തിൽ വിശ്വസിച്ചിരുന്നുള്ളൂ. അദ്ദേഹമാണെങ്കിൽ ദീർഘകാലം ജീവിക്കുകയും ചെയ്തിരിക്കുന്നു. നാട്ടുകാരെല്ലാം ശത്രുക്കളുമാണ്. ഈ നിലക്ക് അദ്ദേഹത്തിന്റെ ജനതയിലുള്ള ഒരു സത്യവിശ്വാസിയും അദ്ദേഹത്തിന്റെ വീട്ടിൽ പ്രവേശിക്കാത്തവരായി ഉണ്ടായിരിക്കുവാൻ അവകാശമില്ലല്ലോ. ഒരു നബിവചനം ഇപ്രകാരം രേഖപ്പെടുത്തപ്പെട്ടിരിക്കുന്നു: 'സത്യവിശ്വാസിയോടല്ലാതെ നീ ചങ്ങാത്തം കെട്ടരുത്. ഭയഭക്തനല്ലാതെ നിന്റെ ഭക്ഷണം തിന്നുകയും അരുത്.' (അ; ദാ; തി.) നിന്റെ അടുത്തകൂട്ടുകെട്ടും ബന്ധവും സത്യവിശ്വാസികളോടും സജ്ജനങ്ങളോടുമായിരിക്കണമെന്ന് താൽപര്യം.

ربنا اغفرلنا ولوالدينا وللمؤمنين والمؤمنات

## വ്യാഖ്യാനക്കുറിപ്പ് ഃ-

# വിഗ്രഹാരാധനയുടെ തുടക്കം

മനുഷ്യവർഗത്തിന്റെ ആദ്യപിതാവായ ആദം നബി (അ) ഭൂലോകജീവിതം ആരംഭിക്കുകയും അദ്ദേഹത്തിന്റെ സന്താനങ്ങൾ ഭൂമിയിൽ വ്യാപിക്കുവാൻ തുടങ്ങുകയും ചെയ്തതോടെത്തന്നെ, മനുഷ്യ ശത്രുവായ പിശാചും അവന്റെ പ്രവർത്തനപരിപാടികൾ അവർക്കിടയിൽ തുടങ്ങിക്കഴിഞ്ഞിരുന്നു. തന്നാൽ കഴിയുന്ന എല്ലാ മാർഗങ്ങളിലൂടെയും ആദമിന്റെ സന്തതികളെ വഞ്ചിക്കുമെന്ന് പ്രതിജ്ഞ ചെയ്തവനാണല്ലോ ഇബ്‌ലിസ്. അധികം താമസിയാതെ ആദം നബി (അ)യുടെ മക്കൾക്കിടയിൽ വഴക്കും വക്കാണവും ഉണ്ടാകുമാറ് മനുഷ്യരിൽ നിക്ഷിപ്തമായ കോപം, അസൂയ, രോഷം ആദിയായവയെ അവൻ ഇളക്കിവിട്ടു. അത് മനുഷ്യചരിത്രത്തിലെ ഒന്നാമത്തെ കൊലപാതകത്തിൽ കലാശിക്കുകയും ഉണ്ടായി.

ഭൂമിയിൽ മനുഷ്യവർഗത്തെ സൃഷ്ടിക്കുവാൻ പോകുന്ന വിവരം അല്ലാഹു മലക്കുകളെ അറിയിച്ചപ്പോൾ മലക്കുകൾ ചോദിച്ചു: أتجعل فيها من يفسد فيها ويسفك الدماء (അതിൽ കുഴപ്പമുണ്ടാക്കുകയും രക്തം ചിന്തുകയും ചെയ്യുന്നവരെ അതിൽ നീ ആക്കുന്നുവോ)? അവർക്ക് നൽകിയ മറുപടി: إني أعلم مالا تعلمون (നിങ്ങൾക്ക് അറിഞ്ഞുകൂടാത്തത് നിശ്ചയമായും എനിക്കറിയാം) എന്നായിരുന്നു. (സൂ: ബക്വറഃ 30) മനുഷ്യവർഗം കുഴപ്പവും രക്തം ചിന്തലും നടത്തുകയില്ലെന്ന് അല്ലാഹു പ്രസ്താവിച്ചിട്ടില്ല. അവർക്ക് അറിഞ്ഞുകൂടാത്ത പല രഹസ്യങ്ങളും അതിൽ അന്തർഭവിച്ചിട്ടുണ്ടെന്നേ സർവ്വജ്ഞനായ അല്ലാഹു മറുപടി പറഞ്ഞുള്ളൂ. മലക്കുകൾ സംശയിച്ച അക്കാര്യം ഏറെത്താമസിയാതെ പുലരുകയും ചെയ്തു. അതെ, ആദം നബി (അ)യുടെ പുത്രനായ ഹാബീലി (هابيل)നെ സ്വന്തം സഹോദരനായ ക്വാബീൽ (قابيل) കൊലപ്പെടുത്തി. അങ്ങനെ, രക്തം ചിന്തലിന്റെയും കുഴപ്പത്തിന്റെയും ഉദ്ഘാടനം പിശാച് കൊണ്ടാടി. ഈ സംഭവം സൂ: മാഇദഃ (30 - 34)യിൽ അല്ലാഹു വിവരിച്ചിട്ടുണ്ട്.

കർമരംഗത്ത് മനുഷ്യനെ വഴിപിഴപ്പിക്കുന്നതുകൊണ്ട് പിശാച് തൃപ്തി അടഞ്ഞില്ല. വിശ്വാസരംഗത്തേക്കും അതവൻ വ്യാപിപ്പിച്ചു. അങ്ങനെ, പല ഊഹങ്ങളും, തെറ്റായ ധാരണകളും, ആശയക്കുഴപ്പങ്ങളും മനുഷ്യഹൃദയങ്ങളിൽ തലപൊക്കി. കാലക്രമത്തിൽ അവയെല്ലാം സത്യയാഥാർത്ഥ്യങ്ങളായി അംഗീകരിക്കപ്പെടുവാനും തുടങ്ങി. ദൈവികേതരമതങ്ങളുടെ ഉത്ഭവസ്ഥാനം ഇതത്രെ.

ദൈവികേതരമതങ്ങളിൽ അതിപുരാതന മതമാണ് 'സ്വാബിയാമതം'. (*) ഈ മതക്കാരിൽ രണ്ട് തരക്കാരുണ്ട്. നക്ഷത്രങ്ങളും ഉപരിഗോളങ്ങളുമെല്ലാം ചില ആത്മീയശക്തികളുടെ പ്രത്യക്ഷരൂപങ്ങളാണെന്ന ധാരണയിൽ അവയെ ആരാധിച്ചുവരുന്ന ഒരു കക്ഷി. അതത് ഗ്രഹങ്ങളിലുണ്ടെന്ന് സങ്കൽപിക്കപ്പെടുന്ന ആത്മാക്കൾക്ക് ചില പ്രത്യേക രൂപങ്ങൾ നൽകുകയും, ആ രൂപത്തിലുള്ള പ്രതിമകളെ ആരാധിക്കുകയും ചെയ്യുന്ന മറ്റൊരു കക്ഷി. വിഗ്രഹാരാധന രംഗപ്രവേശം ചെയ്ത ഒരു മാർഗം ഇതായിരുന്നു. ചിലർ, അല്ലാഹുവിനെ ഒരു സ്ഥൂലവസ്തുവായി കണക്കുകൂട്ടി. രാജാധിപതിയായ അവന്റെ സിംഹാസനത്തിന് ചുറ്റും അവന്റെ പരിചാരകരായി മലക്കുകൾ നിലകൊള്ളുന്നതായി അവർ സങ്കൽപിച്ചു. അങ്ങനെ, അല്ലാഹുവിന്റേതെന്ന സങ്കൽപത്തിൽ വളരെ വലിയൊരു പ്രതിമയും, ചുറ്റുപാടും മലക്കുകളുടേതെന്ന ഭാവേന വേറെ കുറെ ചെറുപ്രതിമകളും പ്രതിഷ്ഠിച്ച് അവർ അവയെ ആരാധിക്കുവാൻ തുടങ്ങി. മറ്റൊരു കൂട്ടർ, അല്ലാഹുവിന്റെ ദിവ്യഗുണങ്ങളുടെ പ്രതീകങ്ങളെന്നോണം ചില പ്രത്യേക രൂപങ്ങളെ സങ്കൽപിച്ചുണ്ടാക്കി ആ രൂപങ്ങളെ പ്രതിഷ്ഠിക്കുകയും, അവയെ ആരാധിക്കുകയും ചെയ്തുവന്നു.

നാലാമതൊരു വിഭാഗക്കാർ, മരണപ്പെട്ടുപോയ സദ്വൃത്തരായ പുണ്യവാൻമാരുടെ സ്മരണക്കും ബഹുമാനത്തിനുംവേണ്ടി അവരുടെ പ്രതിരൂപങ്ങൾ നിർമിക്കുകയും, കാലാന്തരത്തിൽ അവയോടുള്ള ബഹുമാനം അതിരുകവിഞ്ഞു അവയെ ആരാധിച്ചു തുടങ്ങുകയും ചെയ്തു. നൂഹ് നബി (അ)യുടെ ജനത ആരാധിച്ചുവന്ന 'വദ്ദ്, സുവാഉ്, യഗൂഥ്, യഊക്, നസ്ർ' എന്നീ ദൈവങ്ങൾ ഈ ഇനത്തിൽപെട്ട വിഗ്രഹങ്ങളത്രെ. ഈ അഞ്ച് പേരിലുമുള്ള വിഗ്രഹങ്ങളെ ചില അറബി ഗോത്രങ്ങൾ ആരാധിച്ചിരുന്നതിനെപ്പറ്റി പ്രസ്താവിച്ചുകൊണ്ട് ഇബ്നു അബ്ബാസ് (റ) ഇങ്ങനെ പറഞ്ഞതായി ഇമാം ബുഖാരി (റ) ഉദ്ധരിച്ചിരിക്കുന്നു: 'നൂഹ് നബി (അ)യുടെ ജനതയിലുണ്ടായിരുന്ന ചില സജ്ജനങ്ങളുടെ പേരുകളാണവ. അങ്ങനെ, അവർ നശിച്ചു (മരിച്ചു) പോയപ്പോൾ, അവർ ഇരിക്കാറുണ്ടായിരുന്ന ഇരിപ്പിടങ്ങളിൽ അവയുടെ പേര് നൽകികൊണ്ട് ചില പ്രതിഷ്ഠകൾ സ്ഥാപിക്കണമെന്ന് പിശാച് ജനങ്ങൾക്ക് ദുർബോധനം നൽകി. അവരത് ചെയ്കയും ചെയ്തു. എന്നാലവ ആരാധിക്കപ്പെട്ടിരുന്നില്ല. അങ്ങനെ, അക്കൂട്ടർ നശിച്ചുപോകുകയും ചെയ്തു. ചുരുക്കത്തിൽ ആദ്യം സജ്ജന സ്മരണക്കായി പ്രതിഷ്ഠിക്കപ്പെട്ട ആ സ്മാരകങ്ങൾ പിൽക്കാലത്ത് ആരാധ്യവിഗ്രഹങ്ങളായി മാറി എന്ന് സാരം. ഇങ്ങനെയുള്ള അനുഭവങ്ങൾ ഈ സമുദായത്തിൽ സംഭവിക്കുവാൻ ഇടയാകരുതെന്ന് കരുതി ആദ്യകാലത്ത് നബിﷺ ക്വബ്ർ സന്ദർശനം (زيارة القبور)പോലും വിരോധിച്ചിരുന്നത് ഇവിടെ സ്മരണീയമാകുന്നു. ശിർക്കിന്റെ വശങ്ങളെക്കുറിച്ച് മുസ്‌ലിംകൾക്ക് അറിയാറായപ്പോൾ– ക്വബ്ർ സന്ദർശനം നടത്തുന്നത് പരലോകസ്മരണക്ക് ഉതകുന്നതാണെന്ന കാരണത്താൽ– നബിﷺ പിന്നീട് അതിന് മുസ്‌ലിംകളെ

---

*(*) صابية = ഗോളാർച്ചനമതം (Sabaism)*

പ്രോത്സാഹിപ്പിക്കുകയും ചെയ്തിരിക്കുന്നു. തിരുമേനി പറഞ്ഞു: 'ഖബ്‌റുകളെ സന്ദർശിക്കുന്നതിനെക്കുറിച്ച് ഞാൻ നിങ്ങളോട് നിരോധിച്ചിരുന്നു. അറിഞ്ഞേക്കുക: എന്നാൽ നിങ്ങൾ അവയെ സന്ദർശിച്ചുകൊള്ളുവിൻ.' (മുസ്‌ലിം) തിർമദീ (റ)യുടെ നിവേദനത്തിൽ ഇതുംകൂടിയുണ്ട്: 'കാരണം, അത് പരലോകത്തെ ഓർമിപ്പിക്കുന്നതാകുന്നു.'

ഇതിനെല്ലാം പുറമെ മറ്റൊന്നുകൂടി: പ്രവാചകന്മാർ തുടങ്ങിയ മഹാത്മാക്കൾ മുഖാന്തരം -അല്ലെങ്കിൽ ഏതെങ്കിലും വസ്തുക്കളിലൂടെ -വല്ല അസാധാരണമായ അത്ഭുത സംഭവങ്ങളും നടന്നതായി കാണുമ്പോൾ, അവരിൽ -അല്ലെങ്കിൽ അവയിൽ -ദിവ്യത്വം കൽപിക്കപ്പെടുക-. അഥവാ ആ മഹാത്മാക്കളിലോ, അല്ലെങ്കിൽ ആ വസ്തുക്കളിലോ അല്ലാഹു അവതരിക്കുകയോ പ്രത്യക്ഷപ്പെടുകയോ ചെയ്തിട്ടുണ്ടെന്നും, അവന്റെ ഏതെങ്കിലും ഒരു ഗുണം അവതരിച്ചിട്ടുണ്ടെന്നും കരുതുക. അങ്ങനെ, ആ മഹാത്മാക്കളുടെയോ വസ്തുക്കളുടെയോ പ്രതിമകളുണ്ടാക്കി പൂജിച്ചവരുക. ഹിന്ദുക്കളുടെ വിവിധ അവതാര വിശ്വാസങ്ങളും, വിഗ്രഹാരാധനകളും, ക്രിസ്ത്യാനികൾ ഈസാ നബി (അ)യെയും കുരിശിനെയും ആരാധിക്കുന്നതുമെല്ലാം ഈ ഇനത്തിൽ ഉൾപ്പെട്ടവയത്രെ.

പിശാചിന്റെ ദുർബോധനങ്ങളിൽനിന്നും മനുഷ്യന്റെ അബദ്ധജടിലമായ ചിന്താഗതികളിൽനിന്നുമായി ഉത്ഭവിക്കുകയും, കാലാന്തരത്തിൽ ചില പ്രത്യേക രൂപങ്ങളിൽ സ്ഥിരപ്പെട്ട മതസിദ്ധാന്തങ്ങളായി അംഗീകരിക്കപ്പെടുകയും ചെയ്ത പലതരം വിഗ്രഹാരാധനകളാണ് മേൽപറഞ്ഞതെല്ലാം. വിഗ്രഹാരാധനയുടെ പ്രസ്തുത ഇനങ്ങളെല്ലാംതന്നെ ശിർക്കാണെന്ന് (ബഹുദൈവവിശ്വാസമാണെന്ന്) ക്വുർആൻ സംശയാതീതമായി പ്രഖ്യാപിച്ചിരിക്കുകയാണ്. വിഗ്രഹങ്ങൾ സ്വയംതന്നെ തങ്ങൾക്ക് ഗുണമോ ദോഷമോ വരുത്തുവാൻ പ്രാപ്തമാണെന്ന വിശ്വാസത്തോടെ അവയെ ആരാധിച്ചുവരുന്നവർ തുലോം കുറവായിരിക്കും. പക്ഷേ, അവയെ ആരാധിക്കുന്നതുമൂലം ഏതെങ്കിലും പ്രകാരേണ ദൈവസാമീപ്യത്തിനും, പുണ്യം നേടുന്നതിനും ഉപകരിക്കുമെന്നും അവയോ അവ പ്രതിനിധാനം ചെയ്യുന്ന പുണ്യാത്മാക്കളോ, അല്ലെങ്കിൽ വൻസൃഷ്ടികളോ അല്ലാഹുവിങ്കൽ ശുപാർശയും സ്വാധീനവും ചെലുത്തി തങ്ങൾക്ക് രക്ഷ നൽകുമെന്നും ഉള്ള വിശ്വാസമാണ് അതിന്നവരെ പ്രേരിപ്പിക്കുന്നത്. ما نعبدهم إلا ليقربونا إلى الله زلفى –الزمر:٣ (അവർ ഞങ്ങളെ അല്ലാഹുവിങ്കലേക്ക് സാമീപ്യം നൽകി അടുപ്പിക്കുവാൻ വേണ്ടിയല്ലാതെ ഞങ്ങൾ അവരെ ആരാധിക്കുന്നില്ല) എന്നും, هؤلاء شفعاؤنا عند الله– يونس:١٨ (ഇവർ അല്ലാഹുവിന്റെ അടുക്കൽ ഞങ്ങളുടെ ശുപാർശക്കാരാണ്.) എന്നും മറ്റും വിഗ്രഹാരാധകൻമാർ പറയാറുള്ളതായി അല്ലാഹു ഉദ്ധരിക്കുന്നത് ഇതിനെപ്പറ്റിയാകുന്നു.

സൂ: യൂനുസിൽനിന്നുദ്ധരിച്ച ഈ വചനത്തിന്റെ വ്യാഖ്യാനത്തിൽ ഇമാം റാസീ (റ) അദ്ദേഹത്തിന്റെ തഫ്സീറിൽ പ്രസ്താവിച്ചിട്ടുള്ള ഒരു വാചകം ഇവിടെ

ശ്രദ്ധേയമാകുന്നു. അതിങ്ങനെയാണ്: ونظير ذلك في هذا الزمان اشتغال كثير من الخلق بتعظيم قبور الاكابر على اعتقاد أنهم اذا عظموا قبورهم فانهم يكونون شفعاء لهم عند الله تعالى–الرازي ص ٥٥٧ج٤ح (സാരം: മഹാന്മാരുടെ ക്വബ്റുകളെ ബഹുമാനിച്ചാൽ അവർ തങ്ങൾക്ക് അല്ലാഹുവിന്റെ അടുക്കൽ ശുപാർശക്കാരായിത്തീരുമെന്ന വിശ്വാസത്തോടെ ഇക്കാലത്ത് വളരെ പടപ്പുകൾ മഹാൻമാരുടെ ക്വബ്റുകളെ ബഹുമാനിക്കുന്നതിൽ ഏർപ്പെട്ടിട്ടുള്ളതും ഇതിന് തുല്യമായതാകുന്നു.) ഇമാം റാസീ (റ)യുടെ കാലത്തെ (ഹിജ്റഃ 7-ാം നൂറ്റാണ്ടിലെ) സ്ഥിതിയാണദ്ദേഹം ചൂണ്ടിക്കാണിച്ചത്. എന്നാൽ അതിനുശേഷം ഈ ഏർപ്പാട് എത്രമാത്രം കൂടുതൽ ശക്തിപ്പെട്ടു വന്നിട്ടുണ്ടെന്ന് ഇന്ന് സത്യാന്വേഷികളെ പറഞ്ഞറിയിക്കേണ്ടതില്ല. അല്ലാഹുവിൽ ശരണം! ശിർക്കിന്റെ എല്ലാ വകുപ്പുകളിൽനിന്നും അല്ലാഹു നമ്മെയെല്ലാവരെയും കാത്തുരക്ഷിക്കട്ടെ. آمين

سورة الجن

# 72. സൂറതുൽ ജിന്ന്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 28 - വിഭാഗം (റുകൂഊ്) 2

ഈ അദ്ധ്യായത്തിന്റെ പേര്‍ 'ജിന്ന്' എന്നും, ഇതിലെ പ്രത്യേക സംസാരവിഷയം ജിന്നുകളെ സംബന്ധിക്കുന്നതും ആകുന്നു. മലക്കുകളെപ്പോലെത്തന്നെ നമ്മുടെ ദൃഷ്ടിക്ക് കാൺമാൻ കഴിയാത്ത ഒരു തരം ആത്മീയ ജീവികളത്രെ ജിന്ന്‌വര്‍ഗം. മലക്കുകളുടെ ആവാസസ്ഥാനം ആകാശങ്ങളാകുന്നു. എന്നാൽ ജിന്നുകളാകട്ടെ ഭൂവാസികളാണ്. മനുഷ്യര്‍ മണ്ണിനാലും, ജിന്നുകൾ അഗ്നിയാലും സൃഷ്ടിക്കപ്പെട്ടവരാണെന്ന് ക്വുര്‍ആൻ ഒന്നിലധികം സ്ഥലത്ത് പ്രസ്താവിച്ചിരിക്കുന്നു. മലക്കുകൾ പ്രകാശത്താലാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്ന് ഹദീഥിലും വന്നിട്ടുണ്ട്. മലക്കുകളെ സംബന്ധിച്ചെന്നപോലെ ജിന്നുകളെക്കുറിച്ചും അല്ലാഹുവും അവന്റെ പ്രവാചകൻമാരും അറിയിച്ചു തന്നതല്ലാതെ കൂടുതൽ വിവരം നമുക്ക് അറിയുവാൻ സാദ്ധ്യമല്ല. അല്ലാഹുവും റസൂലും പറഞ്ഞത്– അത് ദൃശ്യമാകട്ടെ, അദൃശ്യമാകട്ടെ– അപ്പടി സ്വീകരിക്കുകയും വിശ്വസിക്കുകയും ചെയ്യൽ നിര്‍ബന്ധവുമാണല്ലോ.

മതാനുയായികൾ പൊതുവിലും, മതവിശ്വാസികളായ തത്വജ്ഞാനികളിൽ മിക്കവരും ജിന്ന് എന്നൊരു അദൃശ്യവര്‍ഗമുണ്ടെന്ന് സമ്മതിക്കുന്നവരാകുന്നു. മതാവലംബികളല്ലാത്ത ശാസ്ത്രജ്ഞൻമാര്‍ പൊതുവിൽ ജിന്ന് വര്‍ഗത്തെ നിഷേധിക്കുന്നവരാണെന്ന് പറയാമെങ്കിലും അവരിലും ചിന്തകൻമാരായ ചിലര്‍ മുമ്പും– ഇപ്പോഴും– ജിന്നിനെ സ്ഥാപിക്കുന്നവരത്രെ. വിശദാംശങ്ങളിൽ വ്യത്യസ്ത അഭിപ്രായങ്ങളുണ്ടാവാമെന്ന് മാത്രം. മുസ്‌ലിംകളെ സംബന്ധിച്ച് പറയുകയാണെങ്കിൽ, ക്വുര്‍ആനും നബിവചനങ്ങളും മുഖവിലക്ക് സ്വീകരിക്കുവാൻ തയ്യാറില്ലാത്തവരും ശാസ്ത്രത്തിനും യുക്തിവാദത്തിനും അടിമപ്പെട്ടും ഭൗതിക ചിന്താഗതി പിടിപെട്ടുകൊണ്ടിരിക്കുന്നവരും മാത്രമേ ജിന്നുവര്‍ഗത്തെയും മലക്കുവര്‍ഗത്തെയും നിഷേധിക്കുന്നുള്ളൂ. തങ്ങൾ ക്വുര്‍ആനെ നിഷേധിക്കുന്നവരല്ലെന്ന് വരുത്തിത്തീര്‍ക്കുമാറ് എത്രയോ ക്വുര്‍ആൻ വചനങ്ങളെ അവര്‍ ദുര്‍വ്യാഖ്യാനം ചെയ്ത് സംതൃപ്തരാകേണ്ടിവന്നിട്ടുണ്ട്. ഹദീഥുകളുടെ നേരെ കണ്ണടച്ചും, യുക്തിന്യായങ്ങൾ പറഞ്ഞും തള്ളിക്കളയുകയും ചെയ്യും. അപരിഷ്കൃതരായ മനുഷ്യവിഭാഗത്തെക്കുറിച്ചാണ് ജിന്നുകളെന്ന് പറയുന്നതെന്നാണ് അവരുടെ ജൽപനം.

അവർ കൊണ്ടുവരാറുള്ള തെളിവുകളും, ന്യായങ്ങളും, അവയുടെ ഖണ്ഡന ങ്ങളും വിവരിച്ചുകൊണ്ട് സൂ: ഹിജ്റിനുശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ ഇതി നെപ്പറ്റി നാം സവിസ്തരം സംസാരിച്ചുകഴിഞ്ഞതാണ്. ആകയാൽ, ഇവിടെ അതൊന്നും ആവർത്തിക്കുന്നില്ല. ജിന്ന്‌വർഗത്തെയും പിശാചുക്കളെയും കുറിച്ച് ക്വുർആന്റെയും ഹദീഥിന്റെയും അടിസ്ഥാനത്തിൽ പല വിവരങ്ങളും നാം അവിടെ വിവരിച്ചിട്ടുണ്ട്. അവയിൽ ചിലതെല്ലാം ഈ സൂറത്തിലെ വചനങ്ങളെ ആധാര മാക്കിക്കൊണ്ടുള്ളതുമാകുന്നു.

ഒരുകൂട്ടം ജിന്നുകൾ നബി തിരുമേനിﷺയിൽനിന്ന് ക്വുർആൻ കേൾക്കുകയും, അവർ ക്വുർആനിലും നബിﷺയിലും വിശ്വസിക്കുകയും, അനന്തരം തങ്ങളുടെ സമുദായത്തെ അതിലേക്ക് ക്ഷണിക്കുകയും ഉണ്ടായ സംഭവമാണ് ഈ സൂറ ത്തിലെ പ്രധാനവിഷയം. സ്വജനതയെ ക്ഷണിച്ചുകൊണ്ട് അവർ ചെയ്ത പ്രസ്താ വനകൾ അല്ലാഹു ഇതിൽ ഉദ്ധരിച്ചിരിക്കുന്നു. ഇതിന്റെ മുമ്പ് കഴിഞ്ഞ സൂറത്തിലെ സംസാരിവിഷയം നൂഹ് നബി (അ) തൊള്ളായിരത്തമ്പത് കൊല്ലം അദ്ദേഹ ത്തിന്റെ ജനതക്കിടയിൽ നടത്തിയ പ്രബോധനത്തിന്റെയും, ആ ജനത അതിനെ തിരെ സ്വീകരിച്ച നിലപാടിന്റെയും, അവരുടെ പര്യവസാനത്തിന്റെയും ചരിത്ര മാണല്ലോ. നബി തിരുമേനിﷺയുടെ പ്രബോധനത്തിന് മുമ്പിൽ അവിടുത്തെ ജനത കൈകൊണ്ട നിലപാടും നൂഹ് (അ)ന്റെ ജനത സ്വീകരിച്ച നിലപാടിന്റെ അതേ പകർപ്പ് തന്നെ. ആകയാൽ, നബി തിരുമേനിﷺക്ക് ഒരു മനസ്സമാധാനവും, അവിടുത്തെ ജനതക്ക് ഒരു ചരിത്രപാഠവുമായിരുന്നു സൂറത്ത് നൂഹ്. സത്യനി ഷേധികൾ ക്വുർആനിൽ വിശ്വസിക്കാത്തത് ക്വുർആന്റെയോ നബിയുടെയോ ഏതെങ്കിലും പോരായ്മകൊണ്ടല്ല- അവരുടെ മർക്കടമുഷ്ടികൊണ്ട് മാത്രമാണ് -എന്നും, മനുഷ്യവർഗത്തിൽപെട്ടവർപോലുമല്ലാത്ത ഒരു കൂട്ടം ആളുകൾ- ജിന്നു കൾ- നബിﷺയിൽനിന്ന് ക്വുർആൻ കേട്ടമാത്രയിൽ അതിൽ ആകൃഷ്ടരാവു കയും വിശ്വസിക്കുകയും ചെയ്തുവെന്നും; മാത്രമല്ല, അവർ തങ്ങളുടെ ജനതയെ അതിലേക്ക് ക്ഷണിക്കുകകൂടിയുണ്ടായെന്നും ഈ സൂറത്ത് ഓർമിപ്പിക്കുന്നു.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ۝١

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

قُلۡ أُوحِيَ إِلَيَّ أَنَّهُ ٱسۡتَمَعَ نَفَرٌ مِّنَ ٱلۡجِنِّ فَقَالُوٓاْ إِنَّا سَمِعۡنَا قُرۡءَانًا عَجَبًا ۝١

**《1》 (നബിയേ) പറയുക: 'ജിന്നുകളിൽ നിന്നുള്ള ഒരു കൂട്ടർ (ക്വുർആൻ) ശ്രദ്ധിച്ചുകേൾക്കുകയുണ്ടായെന്ന് എനിക്ക് വഹ്‌യു നൽകപ്പെട്ടിരിക്കുന്നു. എന്നിട്ട് അവർ പറഞ്ഞു: 'നിശ്ചയമായും, ഞങ്ങൾ ആശ്ചര്യകരമായ ഒരു 'ക്വുർആൻ' [പാരായണഗ്രന്ഥം] കേട്ടു.'**

يَهْدِىٓ إِلَى ٱلرُّشْدِ فَـَٔامَنَّا بِهِۦ ۖ وَلَن نُّشْرِكَ بِرَبِّنَآ أَحَدًا ﴿٢﴾

**﴾2﴿ അത് സൻമാർഗത്തിലേക്ക് വഴി കാട്ടുന്നു; അതിനാൽ ഞങ്ങൾ അതിൽ വിശ്വസിച്ചിരിക്കുന്നു. ഞങ്ങൾ ഞങ്ങളുടെ രക്ഷിതാവിനോട് ഒരാളെയും പങ്ക് ചേർക്കുകയില്ലതന്നെ.**

---

﴾1﴿ قُلْ നീ പറയുക أُوحِىَ إِلَىَّ എനിക്ക് വഹ്‌യ് (ബോധനം) നൽകപ്പെട്ടിരിക്കുന്നു أَنَّهُ ٱسْتَمَعَ ശ്രദ്ധിച്ചുകേട്ടിട്ടുണ്ടെന്ന്, ചെവികൊടുത്തെന്ന് نَفَرٌ مِّنَ ٱلْجِنِّ ജിന്നിൽപെട്ട ഒരുകൂട്ടർ (ചെറുസംഘം) فَقَالُوٓا۟ എന്നിട്ടവർ പറഞ്ഞു إِنَّا سَمِعْنَا നിശ്ചയമായും ഞങ്ങൾ കേട്ടിരിക്കുന്നു قُرْءَانًا عَجَبًا ആശ്ചര്യകരമായ ക്വുർആൻ (പാരായണം, പാരായണഗ്രന്ഥം) ﴾2﴿ يَهْدِىٓ അത് വഴികാട്ടുന്നു, إِلَى ٱلرُّشْدِ സൻമാർഗ (നേർവഴി- തന്റേടം)ത്തിലേക്ക് فَـَٔامَنَّا بِهِ അങ്ങനെ ഞങ്ങളതിൽ വിശ്വസിച്ചിരിക്കുന്നു وَلَن نُّشْرِكَ ഞങ്ങൾ പങ്കുചേർക്കുകയില്ലതന്നെ بِرَبِّنَآ ഞങ്ങളുടെ (നമ്മുടെ) റബ്ബിനോട് أَحَدًا ഒരാളെയും

---

ജിന്നുകൾ നബിﷺയിൽ നിന്ന് ക്വുർആൻ പാരായണം കേട്ട സംഭവത്തെപ്പറ്റി പല ഹദീഥുകളും കാണാവുന്നതാണ്. അവയിൽ ചിലതെല്ലാം സൂ: അഹ്ക്വാഫ് 29 – 32 ന്റെ വ്യാഖ്യാനത്തിൽ നാം ഉദ്ധരിച്ചിട്ടുണ്ട്. അവ ഇവിടെയും ഓർമിച്ചിരിക്കേണ്ടതാകുന്നു. ജിന്നുകൾ ഒന്നിലധികം പ്രാവശ്യം നബിﷺയുടെ സന്നിധിയിൽ വന്നിട്ടുണ്ടെന്നും, തിരുമേനിയൊന്നിച്ച് സ്വഹാബികളിൽ ചിലർ ഉള്ളപ്പോഴും, ആരും ഇല്ലാത്തപ്പോഴും, അത് സംഭവിച്ചിട്ടുണ്ടെന്നും ഹദീഥുകളുടെ അടിസ്ഥാനത്തിൽ അവിടെ നാം ചൂണ്ടിക്കാട്ടിയിരിക്കുന്നു. ബുഖാരി, മുസ്‌ലിം (റ) തുടങ്ങിയ പലരും ഇബ്നുഅബ്ബാസ് (റ)ൽ നിന്നുദ്ധരിച്ച ഒരു ഹദീഥിൽ, നബി ﷺ അവരെ കണ്ടിട്ടില്ലെന്നും, അവർ ക്വുർആൻ പാരായണം കേട്ടുപോയ വിവരം വഹ്‌യ് മുഖേന മാത്രമാണ് തിരുമേനി അറിഞ്ഞതെന്നും പ്രസ്താവിച്ചിരിക്കുന്നു. ജിന്നുകളുടെ പ്രതിനിധി തിരുമേനിയുടെ അടുക്കൽ വന്നു ആവശ്യപ്പെട്ട പ്രകാരം തിരുമേനി അവർക്ക് ക്വുർആൻ ഓതിക്കേൾപ്പിക്കുകയും, അവരെ ഇസ്‌ലാമിലേക്ക് ക്ഷണിക്കുകയും ഉണ്ടായെന്നും മറ്റും ഇബ്നു മസ്ഊദ് (റ) പ്രസ്താവിച്ചതായി അഹ്മദ്, മുസ്‌ലിം (റ) മുതലായവർ ഉദ്ധരിച്ച ഒരു ഹദീഥിലും വന്നിരിക്കുന്നു. ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചത് ഒന്നാമത്തെ സംഭവത്തെക്കുറിച്ചാണെന്നും, ഇബ്നു മസ്ഊദ് (റ) പ്രസ്താവിച്ചത് രണ്ടാമത്തെ സംഭവമാണെന്നും ഇമാം ബൈഹക്വീ (റ) മുതലായവർ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. തിരുമേനിയുടെ അടുക്കൽ രണ്ട് പ്രാവശ്യം ജിന്നുകൾ ചെന്നിട്ടുണ്ടെന്ന് ഇബ്നു അബ്ബാസ് (റ) തന്നെയും പ്രസ്താവിച്ചതായി ത്വബ്റാനീ (റ) ഉദ്ധരിച്ചിട്ടുള്ളതും സ്മരണീയമാകുന്നു. കൂടാതെ, ജിന്നുകളുടെ സംഭവം ഉണ്ടായിട്ടുള്ളത് തിരുമേനി മക്കഃയിലായിരുന്ന കാല

ത്താണ്. അന്ന് ഇബ്നു അബ്ബാസ് ചെറുപ്രായക്കാരനായിരുന്നു. ആ നിലക്ക് ഇബ്നു മസ്ഊദ് (റ), അബൂഹുറയ്റഃ (റ) എന്നിവരെപ്പോലെ അത് സംബന്ധിച്ച സൂക്ഷ്മവിവരം അദ്ദേഹത്തിന് ഇല്ലാതിരിക്കുക സ്വാഭാവികമാണ്. അതുകൊണ്ട്- ഇബ്നു തൈമിയ്യ (റ) ചൂണ്ടിക്കാട്ടിയതുപോലെ- ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചത് അദ്ദേഹം ഈ സൂറത്തിൽനിന്ന് മനസ്സിലാക്കിപ്പറഞ്ഞതായിരിക്കുകയും ചെയ്യാമല്ലോ. (കൂടുതൽ വിവരം സൂഃ അഹ്ക്വാഫിൽ കഴിഞ്ഞുപോയത് ഓർക്കുക.)

ചുരുക്കത്തിൽ, നബിﷺയിൽ നിന്ന് ജിന്നുകൾ ക്വുർആൻ കേട്ട സംഭവങ്ങളിൽ ഒന്നിനെപ്പറ്റിയാണ് ഇവിടെ അല്ലാഹു പ്രസ്താവിക്കുന്നത്. ആ വിവരം വഹ്യ് ലഭിച്ചപ്പോഴേ നബിﷺക്ക് അറിയുവാൻ കഴിഞ്ഞുള്ളൂ. അതുകൊണ്ടാണ് قل أوحي إلي أنه استمع (ശ്രദ്ധിച്ചുകേട്ടു എന്ന് എനിക്ക് വഹ്യ് നൽകപ്പെട്ടുവെന്ന് പറയുക ........) എന്ന് പറഞ്ഞിരിക്കുന്നത്. സൂ: അഹ്ക്വാഫിൽ وإذ صرفنا إليك نفر من الجن (ജിന്നുകളിൽനിന്നുള്ള ഒരു കൂട്ടരെ നിന്റെ അടുക്കലേക്ക് നാം തിരിച്ചുവിട്ട സന്ദർഭം ഓർക്കുക) എന്നാണല്ലോ പറഞ്ഞിട്ടുള്ളത്. ഈ വാക്യം- സംശയാതീതമാംവണ്ണം സ്പഷ്ടമാണെന്ന് പറഞ്ഞുകൂടാ. എങ്കിലും- ജിന്നുകൾ നബിﷺയുടെ അടുക്കൽ വന്ന് ക്വുർആൻ കേൾപ്പിക്കുവാൻ ആവശ്യപ്പെട്ട സംഭവത്തെ ഉദ്ദേശിച്ചായിരിക്കാനും സാധ്യതയുണ്ട്. ചില മഹാൻമാർ ഇങ്ങനെ അഭിപ്രായപ്പെടുകയും ചെയ്തിരിക്കുന്നു. എനി, രണ്ട് സൂറത്തിലെയും സംഭവം ഒന്നു തന്നെയാണെന്ന് വന്നാൽ തന്നെയും, വേറെയും സംഭവം ഉണ്ടായിട്ടുണ്ടെന്ന് പല ഹദീഥുകളാലും, അനിഷേധ്യമായിസ്ഥാപിതമായിട്ടുള്ളതാണ്. ഒന്നാമത്തെ തവണ, നബിﷺ അറിയാതെത്തന്നെ അവിടുന്ന് ക്വുർആൻ പാരായണം ചെയ്യുന്നത് കേട്ടപ്പോൾ അതിൽ അത്ഭുതവും വിശ്വാസവും ജനിച്ച ആ ജിന്നുകൾ വീണ്ടും വന്നു തങ്ങൾക്ക് ക്വുർആൻ കേൾപ്പിക്കണമെന്നും മറ്റും ആവശ്യപ്പെടുന്നത് കേവലം സ്വാഭാവികം മാത്രമാണ്. نفر (നഫർ) എന്ന വാക്ക് പത്തിന് താഴെയുള്ള ചെറുസംഘം ആളുകൾ എന്ന അർത്ഥത്തിലാണ് ഉപയോഗിക്കാറുള്ളത്. ആകയാൽ വന്ന ആളുകൾ കുറച്ചേ ഉണ്ടായിരുന്നുള്ളൂവെന്ന് മനസ്സിലാക്കാം.

അപരിഷ്കൃതമനുഷ്യരാണ് ജിന്നുകൾ എന്ന് വാദിക്കുന്നവർ, ഇവിടെയും സൂ: അഹ്ക്വാഫിലും ജിന്നുകൾ ക്വുർആൻ കേട്ടുവെന്ന് പറഞ്ഞത് മക്കാ മുശ്രിക്കുകളെ ഭയന്ന് വെളിക്കുവരാൻ ധൈര്യപ്പെടാതിരുന്ന ചില മനുഷ്യരെക്കുറിച്ചാണെന്ന് പറയുന്നു. ഒരുകൂട്ടം മനുഷ്യർ നബിﷺയുടെ അടുക്കൽ വന്നു ക്വുർആൻ കേട്ടുപോകുക, അവർ സത്യവിശ്വാസം സ്വീകരിക്കുക, എന്നിട്ട് തങ്ങളുടെ ജനതയുടെ അടുക്കൽചെന്ന് അവരെ ഉപദേശിക്കുക, ഇതെല്ലാം കഴിഞ്ഞിട്ടും നബിﷺ അതൊന്നും അറിഞ്ഞില്ലെന്നും, വഹ്യ് ലഭിച്ചപ്പോൾ മാത്രമേ അറിഞ്ഞുള്ളൂവെന്നും സങ്കൽപിക്കുവാൻ കേവലം നട്ടുച്ചക്ക് കണ്ണടച്ച് ഇരുട്ടാക്കുന്നവർക്ക് മാത്രമേ സാധിക്കുകയുള്ളൂ.

ജിന്നുകളുടെ ഈ സംഭവം ക്വുർആനിൽ ഉദ്ധരിച്ചതിൽനിന്ന് താഴെ കാണുന്നതുപോലെയുള്ള ചില യാഥാർത്ഥ്യങ്ങൾ മനസ്സിലാക്കുവാൻ കഴിയും:

(1) മനുഷ്യരിലേക്ക് മാത്രമായിരുന്നില്ല നബി തിരുമേനിﷺയുടെ ദൗത്യം; അഥവാ ജിന്നുകളിലേക്കും കൂടിയുണ്ടായിരുന്നു. ഈ വിഷയത്തിൽ മുസ്‌ലിംകൾക്കിടയിൽ പറയത്തക്ക ഭിന്നാഭിപ്രായം ഇല്ല.

(2) അവർക്ക് മനുഷ്യന്റെ സംസാരവും ഭാഷയും മനസ്സിലാക്കുവാൻ സാധിക്കും. അവർ ക്വുർആൻ കേട്ടു മനസ്സിലാക്കിയല്ലോ.

(3) അവരും മതശാസനകൾക്ക് വിധേയരാണ്. അവർ സത്യവിശ്വാസം സ്വീകരിച്ചതിൽനിന്നും, തുടർന്നുള്ള അവരുടെ പ്രസ്താവനകളിൽനിന്നും ഇത് വ്യക്തമാകുന്നു.

(4) അവരും ഒരുതരം സാമൂഹിക ജീവിതം നയിക്കുന്നവരും പരസ്പരം ഉപദേശം നൽകുക മുതലായ കൃത്യങ്ങൾ നടത്താറുള്ളവരുമാകുന്നു.

(5) ജിന്നുകൾപോലും ക്വുർആൻ കേട്ടമാത്രയിൽ അതിൽ വിശ്വസിച്ച സ്ഥിതിക്ക് അവരെക്കാൾ ഉത്തമവർഗമായ മനുഷ്യർ അതിൽ വിശ്വസിക്കുവാൻ പല നിലക്കും അവരെക്കാൾ ബാധ്യസ്ഥരാകുന്നു. എന്നാൽ, ക്വുർആൻ ആവർത്തിച്ചു കേട്ടിട്ടും അതിൽ വിശ്വസിക്കാത്തവരുടെ തടസ്സം അവരുടെ കുബുദ്ധിയും, മർക്കടമുഷ്ടിയുമാകുന്നു.

ഈ ജിന്നുകൾ ക്വുർആൻ കേട്ടപ്പോൾ അവരിലുണ്ടായ പ്രതികരണം എത്ര വമ്പിച്ചതായിരുന്നുവെന്ന് 1 മുതൽ 14 കൂടിയ വചനങ്ങളിൽനിന്ന് നല്ലപോലെ മനസ്സിലാക്കാം. ജിന്നുകളുടെ പ്രസ്താവനയുടെ ബാക്കി ഭാഗങ്ങളാണ് താഴെ കാണുന്നത്.

وَأَنَّهُۥ تَعَـٰلَىٰ جَدُّ رَبِّنَا مَا ٱتَّخَذَ صَـٰحِبَةً وَلَا وَلَدًا ﴿٣﴾

**﴾3﴿ നമ്മുടെ റബ്ബിന്റെ മഹത്വം ഉന്നതമായതാകുന്നു എന്നും അവൻ സഹധർമിണിയെയാകട്ടെ, സന്താനത്തെയാകട്ടെ സ്വീകരിച്ചിട്ടില്ല എന്നും;**

وَأَنَّهُۥ كَانَ يَقُولُ سَفِيهُنَا عَلَى ٱللَّهِ شَطَطًا ﴿٤﴾

**﴾4﴿ നമ്മിലുള്ള ഭോഷൻ അല്ലാഹുവിന്റെ പേരിൽ കവിഞ്ഞ അനീതി പറയാറുണ്ടായിരുന്നു എന്നും;**

وَأَنَّا ظَنَنَّآ أَن لَّن تَقُولَ ٱلْإِنسُ وَٱلْجِنُّ عَلَى ٱللَّهِ كَذِبًا ﴿٥﴾

**﴾5﴿ മനുഷ്യരും ജിന്നും അല്ലാഹുവിന്റെ പേരിൽ നിശ്ചയമായും വ്യാജം പറയുന്നതേയല്ല എന്ന് ഞങ്ങൾ ധരിച്ചുവെന്നും (പ്രസ്താവിച്ചു)**

《3》 وَأَنَّهُۥ നിശ്ചയമായും അത് (കാര്യം) تَعَٰلَىٰ ഉന്നതമായിരിക്കുന്ന (എന്നും) جَدُّ رَبِّنَا നമ്മുടെ റബ്ബിന്റെ മഹത്വം, അനുഗ്രഹം مَا ٱتَّخَذَ അവൻ ഏർപ്പെടുത്തിയിട്ടില്ല (സ്വീകരിച്ചിട്ടില്ല) صَٰحِبَةً സഹധർമിണി (തുണക്കാരി- (ഭാര്യ)യെ) وَلَا وَلَدًا സന്താനത്തെ (മക്കളെ)യുമില്ല 《4》 وَأَنَّهُۥ كَانَ ആയിരുന്നുവെന്നും يَقُولُ പറയും سَفِيهُنَا നമ്മിലെ ഭോഷൻ, വിഡ്ഢി عَلَى ٱللَّهِ അല്ലാഹുവിന്റെമേൽ (പേരിൽ) شَطَطًا അക്രമം, കവിഞ്ഞ അനീതി, വിദൂരമായ വ്യാജം 《5》 وَأَنَّا ظَنَنَّآ നാം ധരിച്ചു എന്നും أَن لَّن تَقُولَ പറയുന്നതേയല്ല (പറയുകയില്ലതന്നെ) എന്നും ٱلْإِنسُ മനുഷ്യർ وَٱلْجِنُّ ജിന്നും عَلَى ٱللَّهِ അല്ലാഹുവിന്റെ മേൽ كَذِبًا വ്യാജം, വല്ല കളവും

---

അല്ലാഹുവിന് മക്കളും ഭാര്യയുമുണ്ട് എന്നിങ്ങനെ യാഥാർത്ഥ്യവുമായി വിദൂരബന്ധം പോലുമില്ലാത്ത വ്യാജങ്ങൾ അവന്റെ പേരിൽ മനുഷ്യവർഗമോ ജിന്നുവർഗമോ പറഞ്ഞുണ്ടാക്കുമെന്ന് ഞങ്ങൾ വിചാരിച്ചിരുന്നില്ല. ഇപ്പോൾ ഖുർആൻ കേൾക്കുകയും സത്യവിശ്വാസം സ്വീകരിക്കുകയും ചെയ്തപ്പോഴാണ് അതെല്ലാം വിഡ്ഢിത്തങ്ങളാണെന്നും, അല്ലാഹു അതിൽനിന്നെല്ലാം പരിശുദ്ധനാണെന്നും ഞങ്ങൾക്ക് ബോധ്യമായത് എന്ന് സാരം.

وَأَنَّهُۥ كَانَ رِجَالٌ مِّنَ ٱلْإِنسِ يَعُوذُونَ بِرِجَالٍ مِّنَ ٱلْجِنِّ فَزَادُوهُمْ رَهَقًا ﴿٦﴾

**《6》 മനുഷ്യരിൽനിന്നുള്ള ചില പുരുഷൻമാർ [ആളുകൾ] ജിന്നുകളിൽനിന്നുള്ള ചില പുരുഷൻമാരോട് [ആളുകളോട്] ശരണം തേടാറുണ്ടായിരുന്നു; അങ്ങനെ അവർ അവർക്ക് വിഡ്ഢിത്തം (അഥവാ ഗർവ്വ്) വർദ്ധിപ്പിച്ചു എന്നും;**

وَأَنَّهُمْ ظَنُّوا۟ كَمَا ظَنَنتُمْ أَن لَّن يَبْعَثَ ٱللَّهُ أَحَدًا ﴿٧﴾

**《7》 അല്ലാഹു ഒരാളെയും എഴുന്നേൽപിക്കുന്നതേയല്ല എന്ന് നിങ്ങൾ ധരിച്ചതുപോലെ അവരും ധരിച്ചിരിക്കുന്നുവെന്നും (പ്രസ്താവിച്ചു).**

---

《6》 وَأَنَّهُۥ كَانَ ആയിരുന്നുവെന്നും رِجَالٌ ചില പുരുഷൻമാർ (ആളുകൾ) مِّنَ ٱلْإِنسِ മനുഷ്യരിൽപെട്ട يَعُوذُونَ അവർ അഭയം (ശരണം- രക്ഷ) തേടു (മായിരുന്നു) بِرِجَالٍ ചില പുരുഷൻമാരോട് مِّنَ ٱلْجِنِّ ജിന്നിൽനിന്നുള്ള فَزَادُوهُمْ അങ്ങനെ അതവർക്ക് വർദ്ധിപ്പിച്ചു رَهَقًا ബാധ (ഗർവ്വ്, ധിക്കാരം -ധാർഷ്ട്യം- വിഡ്ഢിത്തം അക്രമം) 《7》 وَأَنَّهُمْ ظَنُّوا۟ അവർ ധരിച്ചു എന്നും كَمَا ظَنَنتُمْ നിങ്ങൾ ധരിച്ചതുപോലെ أَن لَّن يَبْعَثَ എഴുന്നേൽപിക്കുക (അയക്കുക- നിയോഗിക്കുക)യില്ല തന്നെ എന്ന് ٱللَّهُ അല്ലാഹു أَحَدًا ഒരാളെയും

ജിന്നുകളെക്കുറിച്ചും, അവരിലുള്ള ദുഷ്ടവിഭാഗമായ ശൈത്വാനെ (പിശാചിനെ)ക്കുറിച്ചും ഇന്ന് പലരിലും കണ്ടുവരുന്നതുപോലെ, അറബികൾക്കിടയിലും പല തെറ്റായ ധാരണകളും അന്ധവിശ്വാസങ്ങളും ഉണ്ടായിരുന്നു. വിജന പ്രദേശങ്ങളായ വല്ല താഴ്‌വരയിലൂടെയോ മറ്റോ സഞ്ചരിക്കുമ്പോൾ ആ പ്രദേശ നിവാസികളായ ജിന്നുകളിൽ നിന്ന് വല്ല ഉപദ്രവമോ ആപത്തോ നേരിട്ടേക്കാമെന്ന് അവർ ഭയപ്പെട്ടിരുന്നു. അതിനാൽ, അങ്ങനെയുള്ള സ്ഥലങ്ങളിൽകൂടി പോകുമ്പോൾ 'ഈ താഴ്‌വരയിലെ വിവരമില്ലാത്തവരായ ജിന്നുകളെ സംബന്ധിച്ച് ഇവിടത്തെ നേതാവായ ജിന്നിനോട് ഞങ്ങൾ ശരണം തേടുന്നു' എന്ന് അവർ പറയാറുണ്ടായിരുന്നു. ഇങ്ങനെ പറയുന്നതായാൽ തങ്ങൾക്ക് അവരിൽനിന്ന് ഉപദ്രവങ്ങളൊന്നും നേരിടുകയില്ലെന്ന് അവർ സമാധാനിക്കുകയും ചെയ്യും. ഇതിനെപ്പറ്റിയാണ് 6 -ാം വചനത്തിൽ ജിന്നുകൾ പ്രസ്താവിക്കുന്നത്.

فزادوهم رهقا എന്ന വാക്യത്തിന് രണ്ടുപ്രകാരത്തിൽ അർത്ഥവ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്:

(1) ആ ശരണം തേടൽമൂലം ജിന്നുകൾക്ക് മനുഷ്യർ വിഡ്ഢിത്തം വർദ്ധിപ്പിച്ചു. അഥവാ, അത് നിമിത്തം അവർക്ക് ഗർവ്വും ധിക്കാരവും അധികമായിത്തീർന്നു.

(2) അതുമൂലം മനുഷ്യർക്ക് ജിന്നുകൾ വിഡ്ഢിത്തം വർദ്ധിപ്പിച്ചു. അഥവാ ജിന്നുകളെക്കുറിച്ചുള്ള ഭയവും അവരോട് ശരണം തേടലും കാരണമായി അവരിൽ ഭോഷ്കും നിഷിദ്ധമായ പ്രവർത്തനങ്ങളും വർദ്ധിച്ചു. رهق (റഹക്) എന്ന വാക്കിന് സന്ദർഭോചിതം പല അർത്ഥങ്ങൾ വരുന്നതും ***(*)*** കർത്താവിന്റെയും കർമത്തിന്റെയും സ്ഥാനത്ത് നിലകൊള്ളുന്ന രണ്ട് സർവ്വനാമങ്ങളി(ضميري الفاعل والمفعول)ൽ ജിന്നുകളെ കുറിക്കുന്നത് ഏതാണെന്നും, മനുഷ്യരെ കുറിക്കുന്നത് ഏതാണെന്നും നിർണയിക്കുന്നതിലുള്ള വ്യത്യസ്തവീക്ഷണ ***(**)***വുമാണ് ഈ ഭിന്നാഭിപ്രായത്തിന് കാരണം. രണ്ടായിരുന്നാലും ഉദ്ദേശ്യം വ്യക്തമാണല്ലോ.

7 -ാം വചനത്തിൽ അല്ലാഹു ഒരാളെയും എഴുന്നേൽപിക്കുകയില്ല (لن يبعث الله أحدا) എന്ന് പറഞ്ഞതിന്റെ താൽപര്യം അല്ലാഹു ആരെയും റസൂലായി എഴുന്നേൽപിക്കുന്നില്ല എന്നും, മരണശേഷം അല്ലാഹു ആരെയും രണ്ടാമത് എഴു

---

* قال في القاموس :رهق كفرح غشيه ولحلقه الخ والرهق محركة السفه والنوكوالخفة و ركوب الشر والظلم وغشيان لمحارم الخ هـ

** أي يحتمل ان يكون مرجع ضمير الفاعل والمفعول هو الجن وضمير المفعول هو الإنس ويحتمل العكس ايضا

ന്നേൽപിക്കുകയില്ല എന്നും ആകാവുന്നതാകുന്നു. ഈ രണ്ട് പ്രകാരത്തിലും ആ വാക്യത്തിന് വ്യാഖ്യാനം നൽകപ്പെട്ടിട്ടുമുണ്ട്. രണ്ടായാലും ജിന്ന്‌വർഗവും മനുഷ്യവർഗവും ധരിച്ചുവന്നിരുന്ന ആ ധാരണ തെറ്റാണെന്ന് തങ്ങൾക്ക് ഇപ്പോൾ ബോധ്യമായിരിക്കുന്നുവെന്നത്രെ ജിന്നുകൾ പ്രസ്താവിച്ചതിന്റെ സാരം.

മനുഷ്യരിലുള്ള ചില അപരിഷ്കൃത വിഭാഗത്തിന്റെ പേരാണ് 'ജിന്ന്' എന്നും, അങ്ങനെ ഒരു പ്രത്യേക വർഗം സൃഷ്ടികളില്ലെന്നും വാദിക്കുന്നവർ തങ്ങളുടെ വാദത്തിന് കൊണ്ടുവരാറുള്ള പൊള്ളയായ തെളിവുകളിൽ ഒന്നാണ് رجال من الجن (ജിന്നുകളിൽ നിന്നുള്ള പുരുഷൻമാർ) എന്ന വാക്ക്. رجال (രിജാൽ)ന്റെ ഏകവചനം رجل (റജുൽ) എന്നാകുന്നു. ഇത് മനുഷ്യൻമാർക്കുമാത്രമേ പറയാറുള്ളൂവെന്ന് ഇവർ സമർത്ഥിക്കുന്നത് കാണാം. ഈ സമർത്ഥനം കഴമ്പില്ലാത്തതാണെന്നും, അത് സമ്മതിച്ചുകൊടുത്താൽപോലും അതിൽ അവർക്ക് തെളിവിന്ന് വകയില്ലെന്നും സൂ:ഹിജ്റിനുശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ നാം പ്രത്യേകം വിവരിച്ചു കഴിഞ്ഞതാണ്. ജിന്ന്‌വർഗത്തെ നിഷേധിക്കുന്നവർക്ക് ജിന്നുകളുടെ പ്രസ്താവനകളായി ഈ സൂറത്തിൽ കാണുന്ന പലതിനെയും ദുർവ്യാഖ്യാനം ചെയ്യേണ്ടി വന്നിട്ടുണ്ട്. അക്കൂട്ടത്തിൽ തങ്ങളുടെ മനസ്സാക്ഷിയെപ്പോലും വഞ്ചിച്ചുകൊണ്ട് തികച്ചും ബാലിശമായ ദുർവ്യാഖ്യാനങ്ങൾ ചെയ്യേണ്ടിവന്ന ചില ഭാഗങ്ങളാണ് തുടർന്നുള്ള രണ്ട് ആയത്തുകളിൽ കാണുന്ന ജിന്നുകളുടെ പ്രസ്താവന:-

وَأَنَّا لَمَسْنَا ٱلسَّمَآءَ فَوَجَدْنَـٰهَا مُلِئَتْ حَرَسًا شَدِيدًا وَشُهُبًا ﴿٨﴾

**﴾8﴿ നാം ആകാശത്തെ സ്പർശിച്ചു (നോക്കി): അപ്പോൾ അത് ശക്തിമത്തായ പാറാവുകാരാലും, തീജ്വാലകളാലും നിറക്കപ്പെട്ടിരിക്കുന്നതായി നാം കണ്ടെത്തി എന്നും;**

وَأَنَّا كُنَّا نَقْعُدُ مِنْهَا مَقَـٰعِدَ لِلسَّمْعِ ۖ فَمَن يَسْتَمِعِ ٱلْـَٔانَ يَجِدْ لَهُۥ شِهَابًا رَّصَدًا ﴿٩﴾

**﴾9﴿ നാം അതിൽ [ആകാശത്തിൽ] നിന്ന് ചില ഇരിപ്പിടങ്ങളിൽ കേൾക്കുവാൻ വേണ്ടി ഇരിക്കാറുണ്ടായിരുന്നു; എന്നാൽ, ഇപ്പോൾ ആരെങ്കിലും ചെവികൊടുക്കുന്ന [കേൾക്കാൻ ശ്രമിക്കുന്ന]തായാൽ, അവനെ വീക്ഷിച്ചുകൊണ്ടിരിക്കുന്ന ഒരു തീജ്വാലയെ അവൻ കണ്ടെത്തുന്നതാണ് എന്നും (പ്രസ്താവിച്ചു).**

---

﴾8﴿ وَأَنَّا لَمَسْنَا നാം സ്പർശിച്ചു (തൊട്ടു) എന്നും ٱلسَّمَآءَ ആകാശത്തെ فَوَجَدْنَـٰهَا അപ്പോൾ നാമതിനെ കണ്ടെത്തി مُلِئَتْ അത് നിറക്കപ്പെട്ട നിലയിൽ حَرَسًا പാറാ

വുകാരാൽ شَدِيدًا കഠിനമായ, ശക്തമായ وَشُهُبًا തീജ്വാല (ഉൽക്ക)കളാലും ﴾9﴿ وَأَنَّا كُنَّا نَقْعُدُ നാം ഇരിക്കാറുണ്ടായിരുന്നുവെന്നും مِنْهَا അതിൽനിന്ന് مَقَـٰعِدَ ചില ഇരിപ്പിടം (താവളം)കളിൽ لِلسَّمْعِ കേൾക്കുവാൻ വേണ്ടി فَمَن يَسْتَمِعِ എന്നാൽ ആരെങ്കിലും ചെവികൊടുത്താൽ, കേൾക്കാൻ ശ്രമിച്ചാൽ, ٱلْـَٔانَ ഇപ്പോൾ يَجِدْ لَهُۥ അവൻ തനിക്ക് കണ്ടെത്തും شِهَابًا ഒരു തീജ്വാല, ഉൽക്ക رَّصَدًا പ്രതീക്ഷിച്ചു (വീക്ഷിച്ചു) കൊണ്ടിരിക്കുന്ന

---

മുൻകാലത്ത് ആകാശത്ത് ചില പ്രത്യേക സ്ഥലങ്ങളിൽ കയറിച്ചെന്ന് പതിയിരിക്കുകയും, ഭൂമിയിൽ നടക്കുവാൻ പോകുന്ന ചില കാര്യങ്ങളെക്കുറിച്ച് മലക്കുകൾ തമ്മിൽ സംസാരിക്കുന്ന സംഭാഷണങ്ങളിൽനിന്ന് വല്ലതും ഉപായത്തിൽ കേൾക്കുകയും, അതിൽ വളരെയേറെ വ്യാജങ്ങളും കൂട്ടിച്ചേർത്തുകൊണ്ട് ആ വിവരം തങ്ങളുടെ സേവകരും ആരാധകരുമായ മനുഷ്യർക്ക് എത്തിച്ചുകൊടുക്കുകയും ചെയ്യുന്ന ഒരു പതിവ് ജിന്നുകളിൽ –ജിന്നുകളിലെ ദുഷ്ടജനങ്ങളായ പിശാചുക്കളിൽ– ഉണ്ടായിരുന്നു. നബി തിരുമേനിﷺയുടെ നിയോഗത്തോടുകൂടി അവർക്ക് ആകാശത്തേക്കുള്ള പ്രവേശനം തടയപ്പെട്ടു. പ്രത്യേകം ചില കാവലുകൾ ഏർപ്പെടുത്തപ്പെടുകയും, നക്ഷത്രങ്ങളിൽനിന്നുള്ള ഉൽക്കകളാൽ അവർ എറിഞ്ഞോട്ടപ്പെടുകയും ചെയ്തു. ഇതിനെപ്പറ്റിയാണ് ജിന്നുകളുടെ ഈ പ്രസ്താവന. ഈ വിഷയം ക്വുർആനിൽ ഒന്നിലധികം സ്ഥലത്ത് വിവരിച്ചിട്ടുള്ളതാണ്. ഈ വിഷയകമായി ഈ വചനങ്ങളടക്കം വന്നിട്ടുള്ള പല ക്വുർആൻ വാക്യങ്ങളും, നബിവചനങ്ങളും ഉദ്ധരിച്ചുകൊണ്ട് സൂ: ഹിജ്റിന്ന് ശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ നാം വേണ്ടത്ര വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. ജിന്നും മനുഷ്യനും ഒരേ വർഗംതന്നെയാണെന്ന വാദക്കാരുടെ ദുർവ്യാഖ്യാനങ്ങളും, ദുർന്യായങ്ങളും അവിടെ എടുത്തുകാട്ടി അവക്കെല്ലാം ശക്തിയുക്തം മറുപടി നൽകുകയും ചെയ്തിരിക്കുന്നു. അതുകൊണ്ട് ഇവിടെ കൂടുതലൊന്നും പ്രസ്താവിക്കേണ്ടുന്ന ആവശ്യമില്ല. ആകാശത്തേക്കുള്ള തങ്ങളുടെ പ്രവേശനം തടയപ്പെട്ടു കണ്ടപ്പോൾ, എന്തോ ഒരു പ്രധാന സംഭവം നടന്നിരിക്കുമെന്ന് ജിന്നുകൾ മനസ്സിലാക്കുകയുണ്ടായെന്നും അതെന്തായിരിക്കുമെന്ന് അവർ പല ഭാഗത്തും അന്വേഷണം നടത്തിക്കൊണ്ടിരിക്കവെയാണ് അവരിൽ ഒരു കൂട്ടർ നബിﷺയിൽനിന്ന് ക്വുർആൻ പാരായണം കേൾക്കാൻ ഇടയായതെന്നും ഹദീഥിൽ വന്നിട്ടുള്ളതും നാം അവിടെ ഉദ്ധരിച്ചിട്ടുണ്ട്.

وَأَنَّا لَا نَدْرِىٓ أَشَرٌّ أُرِيدَ بِمَن فِى ٱلْأَرْضِ أَمْ أَرَادَ بِهِمْ رَبُّهُمْ رَشَدًا ﴿١٠﴾

**﴾10﴿ ഭൂമിയിലുള്ളവരിൽ തിന്മയാണോ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്, അതല്ല അവരുടെ റബ്ബ് അവരിൽ നേർവഴി (അഥവാ നന്മ) ഉദ്ദേശിച്ചിരിക്കുന്നുവോ എന്ന് നമുക്കറിഞ്ഞുകൂടാ എന്നും;**

وَأَنَّا مِنَّا ٱلصَّـٰلِحُونَ وَمِنَّا دُونَ ذَٰلِكَ ۖ كُنَّا طَرَآئِقَ قِدَدًا ﴿١١﴾

**《11》 നാമാകട്ടെ, നമ്മളിൽ സദ്വൃത്തൻമാരുണ്ട്, അതല്ലാത്തവരും നമ്മിലുണ്ട്; (അതെ) നാം വിഭിന്നമാർഗങ്ങളായിത്തീർന്നിരിക്കയാണ് എന്നും (അവർ പ്രസ്താവിച്ചു).**

---

《10》 وَأَنَّا لَا نَدْرِىٓ നാം അറിയുകയില്ല (നമുക്കറിഞ്ഞുകൂടാ) എന്നും أَشَرٌّ തിന്മയോ, ദോഷമാണോ أُرِيدَ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു بِمَن فِى ٱلْأَرْضِ ഭൂമിയിലുള്ളവരിൽ (ഉള്ളവരെക്കൊണ്ട്) أَمْ أَرَادَ അതല്ല (അഥവാ -അല്ലെങ്കിൽ) ഉദ്ദേശിച്ചിരിക്കുന്നുവോ بِهِمْ അവരെക്കൊണ്ട്, അവരിൽ رَبُّهُمْ رَشَدًا അവരുടെ റബ്ബ് നേർവഴി (നൻമ) 《11》 وَأَنَّا നാമാകട്ടെ എന്നും مِنَّا നമ്മിലുണ്ട് ٱلصَّـٰلِحُونَ സദ്വൃത്തർ, നല്ലവർ وَمِنَّا നമ്മിലുണ്ട്താനും دُونَ ذَٰلِكَ അത്കൂടാതെയും, അതല്ലാത്തവരും, അതിനുതാഴെയും كُنَّا നാം ആയിരിക്കുന്നു طَرَآئِقَ പല മാർഗങ്ങൾ قِدَدًا വിഭിന്ന(ഛിന്നഭിന്ന)മായ

---

ആകാശത്ത് കാവൽ ഏർപ്പെടുത്തിക്കൊണ്ട് തങ്ങളുടെ പ്രവേശനം തടയപ്പെട്ടിരിക്കുന്നതുമൂലം വല്ല അനിഷ്ട സംഭവങ്ങളും ഭൂമിയിൽ സംഭവിക്കുവാൻ പോകുന്നുണ്ടോ അതല്ല, വല്ല നന്മയും ഭൂമിയിലുള്ളവർക്ക് അത്മൂലം വരുവാനിരിക്കുന്നുവോ എന്ന് തങ്ങൾക്ക് അറിഞ്ഞുകൂടാ എന്നത്രെ 10 -ാം വചനത്തിന്റെ സാരം. മിക്ക വ്യാഖ്യാതാക്കളും പറയുന്നതും അങ്ങനെയാണ്. ഒരുപക്ഷേ, 11 -ാം വചനത്തിൽ അവർ ചൂണ്ടിക്കാട്ടിയത്പോലെ, ഭൂവാസികളിൽ കുറേ നല്ലവരുണ്ടെങ്കിലും അവരിൽ നന്നല്ലാത്തവരും, വിഭിന്ന മാർഗങ്ങൾ സ്വീകരിച്ചവരും ഉള്ള സ്ഥിതിക്ക് അവർക്ക് വല്ല ആപത്തും നേരിടുമോ ഇല്ലേ എന്നറിഞ്ഞുകൂടാ എന്നും ഉദ്ദേശമാകാം. അതുമല്ലെങ്കിൽ, പ്രവാചകൻമാരുടെ നിയോഗത്തിനുശേഷം സമുദായം ദുർമാർഗം കൈവിടാതെ ശഠിച്ചു നിൽക്കുമ്പോൾ അവരിൽ പൊതുശിക്ഷ അനുഭവപ്പെടാറുള്ളത്പോലെ, നബി തിരുമേനിﷺയുടെ സമുദായത്തിലും വല്ല ശിക്ഷയും സംഭവിക്കുമോ എന്ന് ജിന്നുകൾ സംശയിച്ചതാണെന്നും വരാം. الله اعلم

ഏതായാലും, വളരെ കരുതലോടും മര്യാദയോടും കൂടിയാണ് ജിന്നുകൾ ഈ വാചകം ഉപയോഗിച്ചിരിക്കുന്നതെന്ന് കാണാം. നമുക്കും അതിൽ നല്ല മാതൃകയാണ്: നോക്കുക: തിന്മയെപ്പറ്റി പറഞ്ഞപ്പോൾ 'ഉദ്ദേശിക്കപ്പെട്ടിരിക്കുന്നുവോ (اريد)'എന്ന് കർത്താവിനെ വ്യക്തമാക്കാതെ (അവരുടെ റബ്ബ് ഉദ്ദേശിച്ചു എന്ന് പറയാതെ)യും, നന്മയെക്കുറിച്ച് പറഞ്ഞപ്പോൾ 'അവരുടെ റബ്ബ് ഉദ്ദേശിച്ചു (اراد بهم)' എന്ന് കർത്താവിനെ വ്യക്തമക്കിക്കൊണ്ടുമാണല്ലോ അവർ പറഞ്ഞത്. എല്ലാ ഗുണവും ദോഷവും ഭൂമിയിൽ സംഭവിക്കുന്നത് അല്ലാഹുവിങ്കൽ നിന്നാണെങ്കിലും ദോഷങ്ങളുടെ കാരണം സൃഷ്ടികളിൽനിന്ന് ഉൽഭവിക്കുന്നതാണെന്ന

തത്വമാണ് ഇതില്‍ അന്തര്‍ഭവിച്ചിരിക്കുന്നത്. അതുകൊണ്ടാണ് തിന്മയെ അല്ലാഹുവിനോട് ചേര്‍ത്തു പറയാതിരിക്കുന്നത്.

وَأَنَّا ظَنَنَّآ أَن لَّن نُّعۡجِزَ ٱللَّهَ فِي ٱلۡأَرۡضِ وَلَن نُّعۡجِزَهُۥ هَرَبٗا ﴿١٢﴾

**﴾12﴿ ഭൂമിയില്‍ നാം അല്ലാഹുവിനെ (അസാധ്യനാക്കി) പരാജയപ്പെടുത്തുന്നതേയല്ലെന്നും, ഓടിപ്പോയിക്കൊണ്ടും അവനെ നാം പരാജയപ്പെടുത്തുന്നതല്ലെന്നും നാം (ഉറപ്പായി) ധരിച്ചിരിക്കുന്നു എന്നും;**

وَأَنَّا لَمَّا سَمِعۡنَا ٱلۡهُدَىٰٓ ءَامَنَّا بِهِۦۖ فَمَن يُؤۡمِنۢ بِرَبِّهِۦ فَلَا يَخَافُ بَخۡسٗا وَلَا رَهَقٗا ﴿١٣﴾

**﴾13﴿ ഞങ്ങള്‍ സന്‍മാര്‍ഗം കേട്ട അവസരത്തില്‍ (തന്നെ) ഞങ്ങള്‍ അതില്‍ വിശ്വസിച്ചിരിക്കുന്നുവെന്നും; എന്നാല്‍ യാതൊരുവന്‍ തന്റെ റബ്ബില്‍ വിശ്വസിക്കുന്നുവോ അവന്‍ നഷ്ടത്തെയാകട്ടെ, അക്രമത്തെയാകട്ടെ ഭയപ്പെടേണ്ടി വരികയില്ല; എന്നും**

وَأَنَّا مِنَّا ٱلۡمُسۡلِمُونَ وَمِنَّا ٱلۡقَٰسِطُونَۖ فَمَنۡ أَسۡلَمَ فَأُوْلَٰٓئِكَ تَحَرَّوۡاْ رَشَدٗا ﴿١٤﴾

**﴾14﴿ നാമാകട്ടെ, (അനുസരിച്ച്) കീഴൊതുങ്ങുന്നവരും നമ്മിലുണ്ട്, അനീതി ചെയ്യുന്നവരും നമ്മിലുണ്ട് എന്നും; എന്നാല്‍, ആര്‍ (അനുസരിച്ചു) കീഴൊതുങ്ങിയോ, അക്കൂട്ടര്‍ നേര്‍മാര്‍ഗം ഗൗനിച്ചു; എന്നും**

وَأَمَّا ٱلۡقَٰسِطُونَ فَكَانُواْ لِجَهَنَّمَ حَطَبٗا ﴿١٥﴾

**﴾15﴿ അനീതി ചെയ്യുന്നവരാകട്ടെ, അവര്‍ നരകത്തിന് വിറകായിത്തീരുന്നതുമാണ് (എന്നും പ്രസ്താവിച്ചു).**

---

﴾12﴿ وَأَنَّا ظَنَنَّآ നാം ധരിച്ചിരിക്കുന്നു (ഉറപ്പിച്ചു- വിശ്വസിച്ചു) എന്നും أَن لَّن نُّعۡجِزَ നാം അസാധ്യപ്പെടുത്തു (പരാജയപ്പെടുത്തു- തോല്‍പിക്കു)ന്നതേയല്ലെന്ന് ٱللَّهَ അല്ലാഹുവിനെ فِي ٱلۡأَرۡضِ ഭൂമിയില്‍ وَلَن نُّعۡجِزَهُ നാം അവനെ പരാജയപ്പെടുത്തുന്നതേയല്ലെന്നും هَرَبٗا ഓടിപ്പോയിക്കൊണ്ട് ﴾13﴿ وَأَنَّا നാം (ഞങ്ങള്‍) എന്നും لَمَّا سَمِعۡنَا ഞങ്ങള്‍ (നാം) കേട്ട അവസരം, കേട്ടാറെ ٱلۡهُدَىٰٓ സന്‍മാര്‍ഗം, മാര്‍ഗദര്‍ശനം ءَامَنَّا بِهِ നാമതില്‍ വിശ്വസിച്ചു (എന്നും) فَمَن يُؤۡمِنۢ എന്നാല്‍ ആര്‍ വിശ്വസിക്കുന്നുവോ بِرَبِّهِ തന്റെ റബ്ബില്‍ فَلَا يَخَافُ എന്നാലവന്‍ ഭയപ്പെടുകയില്ല, പേടിക്കേണ്ടതില്ല بَخۡسٗا

ചേതത്തെ, നഷ്ടപ്പെടുത്തലിനെ وَلَا رَهَقًا അക്രമത്തെയും (ധിക്കാരവും, ബാധ യും) വേണ്ടതില്ല ﴾14﴿ وَأَنَّا നാം (നാമാകട്ടെ) എന്നും مِنَّا നമ്മിലുണ്ട്, നമ്മുടെ കൂട്ടത്തിലുണ്ട് ٱلْمُسْلِمُونَ കീഴൊതുങ്ങിയവർ, മുസ്‌ലിംകൾ وَمِنَّا ٱلْقَـٰسِطُونَ നമ്മിലുണ്ട് അനീതിചെയ്യുന്നവരും, തെറ്റിയവരും فَمَنْ أَسْلَمَ എന്നാൽ, ആർ കീഴൊതുങ്ങിയോ, മുസ്‌ലിമായോ فَأُو۟لَـٰٓئِكَ എന്നാൽ അക്കൂട്ടർ تَحَرَّوْا۟ അവർ ഗൗനിച്ചു, പരിഗണിച്ചു رَشَدًا നേർവഴി, തന്റേടം ﴾15﴿ وَأَمَّا ٱلْقَـٰسِطُونَ എന്നാൽ അനീതി ചെയ്യുന്നവരാ കട്ടെ فَكَانُوا۟ അവരാകുന്നു, ആയിത്തീർന്നു لِجَهَنَّمَ 'ജഹന്നമി'നു (നരകത്തിന്) حَطَبًا വിറക്

---

നാം പിഴച്ചമാർഗം തുടരുകയാണെങ്കിൽ നമുക്ക് രക്ഷയില്ല. അല്ലാഹു നമ്മെ ശിക്ഷിക്കും. ഭൂമിയിൽ എവിടെവെച്ചും അവന് നമ്മെ പിടികിട്ടും. നമുക്ക് ഓടിരക്ഷപ്പെടാനും സാധ്യമല്ല. നമ്മിലാകട്ടെ, അല്ലാഹുവിനെ അനുസരിച്ചു ജീവി ക്കുന്നവരും അല്ലാത്തവരും ഉൾക്കൊള്ളുന്നു. അല്ലാഹുവിൽ വിശ്വസിക്കുകയും അവന് കീഴ്പ്പെടുകയും ചെയ്യുന്നവർക്ക് രക്ഷയുണ്ട്. അവർക്ക് ഒന്നും ഭയപ്പെടാ നില്ല. അല്ലാത്തവർക്ക് നരകം തന്നെയാണാധാരം. എന്നിങ്ങനെയുള്ള പല തത്വോ പദേശങ്ങളാണ് അവർ –ക്വുർആൻകേട്ട ജിന്നുകൾ– തങ്ങളുടെ ജനതക്ക് നൽകു ന്നത്. മനുഷ്യരിലെന്നപോലെത്തന്നെ ജിന്നുകളിലും സദ്വൃത്തരും, ദുർവൃത്ത രും, സത്യവിശ്വാസികളും, അവിശ്വാസികളും ഉണ്ടെന്നും, അല്ലാഹുവിന്റെ വിധി വിലക്കുകൾക്ക് ജിന്നുകളും ബാധ്യസ്ഥരാണെന്നും മറ്റും ഈ പ്രസ്താവനക ളിൽനിന്ന് മനസ്സിലാക്കാം.

സൂറത്തിന്റെ ആദ്യത്തെ വചനത്തിൽ ജിന്നുകളെക്കുറിച്ച് 'എന്നിട്ട് അവർ പറഞ്ഞു' (فقالوا) എന്ന് പറഞ്ഞുവല്ലോ. അതിനെത്തുടർന്ന് ഇതുവരെയുള്ള വച നങ്ങളിൽ കാണുന്നതെല്ലാം അവരുടെ പ്രസ്താവനയെ അല്ലാഹു ഉദ്ധരിച്ചതാ കുന്നു. അവയുടെ ഉള്ളടക്കം പരിശോധിക്കുമ്പോൾ ഇത് വ്യക്തമാകുന്നതാണ്. ആ പ്രസ്താവന ഇതോടെ അവസാനിച്ചു. അടുത്ത വചനങ്ങൾ അല്ലാഹു നബി ﷺക്ക് നൽകിയ വഹ്‌യിൽ ഉൾപ്പെട്ടതാകുന്നു. എന്നുവെച്ചാൽ, ജിന്നുകൾ ക്വുർ ആൻ കേൾക്കുകയും അതിനെത്തുടർന്ന് മേൽകണ്ട പ്രസ്താവനകൾ ചെയ്യുകയും ചെയ്ത വിവരവും, അടുത്ത (16 –19) വചനങ്ങളിലടങ്ങിയ കാര്യങ്ങളും വഹ്‌യ് മൂലം അറിയിക്കപ്പെട്ടിട്ടുള്ളതായി ജനങ്ങൾക്ക് പറഞ്ഞുകൊടുക്കുവാൻ അല്ലാഹു നബിﷺയോട് കൽപിക്കുകയാണ് ചെയ്യുന്നതെന്ന് താൽപര്യം. ഒരു കാര്യം ഓർമ യിലിരിക്കുന്നത് നന്നായിരിക്കും. അറബി ഭാഷയിൽ 'നാം, നമ്മൾ, ഞങ്ങൾ' എന്നീ അർത്ഥങ്ങൾക്കെല്ലാം ഉപയോഗിക്കുന്ന സർവ്വനാമങ്ങളാണ് نا ، نحن (നാ, നഹ്നു) എന്നീ രണ്ട് സർവ്വനാമങ്ങളും, വ്യത്യാസം സന്ദർഭം കൊണ്ട് മനസ്സിലാക്കേണ്ട താണ്.

وَأَلَّوِ ٱسْتَقَـٰمُوا۟ عَلَى ٱلطَّرِيقَةِ لَأَسْقَيْنَـٰهُم مَّآءً غَدَقًا ﴿١٦﴾

**《16》 (ആ) മാർഗത്തിൽ അവർ ഉറച്ചുനിലകൊള്ളുകയാണെങ്കിൽ, നാം അവർക്ക് ധാരാളമായി വെള്ളം കുടിപ്പാൻ കൊടുക്കുന്നതാണ് എന്നും, (എനിക്ക് വഹ്‌യു നൽകപ്പെട്ടിരിക്കുന്നുവെന്ന് പറയുക);-**

لِّنَفْتِنَهُمْ فِيهِ ۚ وَمَن يُعْرِضْ عَن ذِكْرِ رَبِّهِۦ يَسْلُكْهُ عَذَابًا صَعَدًا ﴿١٧﴾

**《17》 അതിൽ അവരെ നാം പരീക്ഷിക്കുവാൻവേണ്ടി(യത്രെ, അത്), തന്റെ റബ്ബിന്റെ ഉൽബോധനത്തെ (അഥവാ സ്മരണയെ)വിട്ടു ആർ തിരിഞ്ഞുകളയുന്നുവോ അവനെ അവൻ പ്രയാസകരമായ ശിക്ഷയിൽ പ്രവേശിപ്പിക്കുന്നതാണ്.**

---

《16》 وَأَلَّوِ ٱسْتَقَـٰمُوا۟ അവർ ഉറച്ചു നിന്നാൽ, ശരിയായി നിലകൊണ്ടാൽ, ചൊവ്വായാൽ എന്നും عَلَى ٱلطَّرِيقَةِ (ആ) മാർഗത്തിൽ, വഴിയിലായി لَأَسْقَيْنَـٰهُم നാം അവർക്കു കുടിപ്പാൻ കൊടുക്കും مَّآءً വെള്ളം غَدَقًا ധാരാളം《17》 لِّنَفْتِنَهُمْ فِيهِ നാം അവരെ പരീക്ഷിക്കുവാൻവേണ്ടി وَمَن يُعْرِضْ ആർ തിരിഞ്ഞുകളയുന്നുവോ عَن ذِكْرِ ഉൽബോധനം (സ്മരണ, ഉപദേശം, പ്രസ്താവന)വിട്ട് رَبِّهِۦ തന്റെ റബ്ബിന്റെ يَسْلُكْهُ അവൻ അവനെ പ്രവേശിപ്പിക്കുന്നതാണ് عَذَابًا ശിക്ഷയിൽ صَعَدًا പ്രയാസകരമായ, ഞെരുങ്ങിയ (കഠിനമായ)

---

لو استقاموا (അവർ ഉറച്ചുനിൽക്കുകയാണെങ്കിൽ) എന്ന വാക്കിലെ 'അവർ' എന്ന സർവനാമം ജിന്നുകളെ ഉദ്ദേശിച്ചോ, മനുഷ്യരെ ഉദ്ദേശിച്ചോ, രണ്ടുകൂട്ടരെയും കൂടി ഉദ്ദേശിച്ചോ ആകാവുന്നതാകുന്നു. 15 -ാം വചനത്തോടുകൂടി ജിന്നുകളുടെ പ്രസ്താവന അവസാനിച്ചുവെന്നും 16 -ാം വചനം മുതൽക്കുള്ളത് ജിന്നുകളുടെ പ്രസ്താവനയിൽ പെട്ടതല്ലെന്നും പറഞ്ഞുവല്ലോ. അതുപോലെത്തന്നെ, 'ആ മാർഗം (الطريقة)' കൊണ്ടുള്ള വിവക്ഷ മുൻവചനങ്ങളിൽ നിന്നും അറിയപ്പെട്ട നല്ല മാർഗമോ, അല്ലെങ്കിൽ ചീത്തമാർഗമോ ആയിരിക്കാവുന്നതുമാകുന്നു. 'ധാരാളം വെള്ളം കുടിപ്പാൻ നൽകും (اسقيناهم ماء غدقا)' എന്ന് പറഞ്ഞതിന്റെ താൽപര്യം അവരുടെ ജീവിതമാർഗം സുഖകരമാക്കിക്കൊടുക്കുമെന്നത്രെ. വെള്ളമാണല്ലോ ജീവിതമാർഗങ്ങളുടെ പ്രധാന ഉപാധി. അപ്പോൾ, 16 -ാം വചനത്തിന്റെ സാരം രണ്ടിലൊരു പ്രകാരത്തിലായിരിക്കാവുന്നതാണ്:

(1) മേൽ സൂചിപ്പിച്ച ആ നേരായ മാർഗത്തിൽ അവർ ചൊവ്വിന് ഉറച്ചു നിൽക്കുന്നപക്ഷം, അല്ലാഹുവിങ്കൽ ലഭിക്കുവാനിരിക്കുന്ന പ്രതിഫലങ്ങൾക്ക്

പുറമെ ഭൂമിയിൽ വെച്ച് സുഖകരമായ ജീവിതവും അവൻ നൽകുന്നതാകുന്നു.

(2) അവർ ഇതുവരെ സ്വീകരിച്ചുവന്ന ആ ദുർമാർഗത്തിൽത്തന്നെ അവർ ഉറച്ചു നിൽക്കുകയാണെങ്കിലും അവർക്ക് അല്ലാഹു ജീവിതമാർഗങ്ങൾ നൽകുകതന്നെ ചെയ്യും. അവരുടെ ശിക്ഷ പരലോകത്തുവെച്ച് അവർ അനുഭവിക്കുകയും ചെയ്യും. ആദ്യം പറഞ്ഞതാണ് കൂടുതൽ വ്യക്തവും സ്വീകാര്യവുമായത്. ഈ രണ്ട് വ്യാഖ്യാനത്തിൽ ഏത് സ്വീകരിക്കപ്പെട്ടാലും ശരി, വെള്ളം മുതലായ ജീവിതോപാധികൾ നൽകപ്പെടുന്നതിൽ അവരെ പരീക്ഷിക്കുകയെന്ന ലക്ഷ്യം ഉൾക്കൊള്ളുന്നു. അവർ നന്ദികാണിക്കുമോ, നന്ദികേട്കാണിക്കുമോ? ഇതാണ് പരീക്ഷണം. പരീക്ഷണമാകട്ടെ, നന്മമുഖേനയും തിന്മ മുഖേനയും നടത്തപ്പെടുന്നതുമാണ്. (ونبولكم بالشر والخير فتنة)

സ്ഥാപിതതാൽപര്യക്കാരായ ആളുകൾ തങ്ങളുടെ ആശയങ്ങൾക്കനുകൂലമായി സമർത്ഥിക്കാവുന്ന ഏതവസരവും അതിന് ഉപയോഗപ്പെടുത്തുന്നത് സ്വാഭാവികമാണല്ലോ. ജിന്നുകൾ എന്ന് പറയുന്നത് അപരിഷ്കൃതരായ മനുഷ്യവിഭാഗത്തെക്കുറിച്ചാണെന്ന വാദക്കാർ ചൂഷണം ചെയ്യുന്ന ഒരു സ്ഥലമാണ് 16 -ാം വചനം. ജിന്നുകളും, 'ഇൻസു'കളും (മനുഷ്യരും) മാർഗത്തിൽ ഉറച്ചുനിൽക്കുന്നപക്ഷം അവർക്ക് അല്ലാഹു വെള്ളം കുടിപ്പാൻ കൊടുക്കും- അഥവാ കൃഷി മുതലായവക്കുള്ള സൗകര്യങ്ങൾ ഏർപ്പെടുത്തിക്കൊടുക്കും- എന്നാണ് ഈ വചനത്തിൽ പറയുന്നത്. മനുഷ്യരിൽനിന്നും ഭിന്നമായ ഒരു പ്രത്യേക വർഗമെന്ന് കരുതപ്പെടുന്ന ജിന്നുകൾ വെള്ളം ഉപയോഗിച്ച് കൃഷിയും മറ്റും നടത്തുന്നതായി കാണപ്പെടുന്നുമില്ല. അപ്പോൾ, ഇതെല്ലാം മനുഷ്യവർഗത്തെമാത്രം ഉദ്ദേശിച്ചു പറഞ്ഞതാവാനേ തരമുള്ളൂ. എന്നിരിക്കെ, ജിന്നും ഇൻസും ഒരേ വർഗത്തിൽപ്പെട്ട രണ്ട് വിഭാഗക്കാർ മാത്രമാണെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. എന്നൊക്കെയാണ് ഇവിടെ അവരുടെ സമർത്ഥനം.

സ്വന്തം യുക്തിവാദങ്ങൾക്ക് യോജിക്കുന്നില്ലെന്ന ഏക കാരണത്താൽ, യാതൊരു സംശയത്തിനും പഴുതില്ലാത്ത സുസ്പഷ്ടമായ എത്രയോ ആയത്തുകളെയും ഹദീഥുകളെയും ദുർവ്യാഖ്യാനം ചെയ്തും അവഗണിച്ചുംകൊണ്ട് ആദ്യമേ ജിന്ന്വർഗത്തെ നിഷേധിക്കുവാൻ ധൈര്യപ്പെട്ട ഇവരുടെ ഇത്തരം സമർത്ഥനങ്ങൾക്ക് നാം ഒട്ടും വില കൽപിക്കേണ്ടതായിട്ടില്ല. ജിന്നുവർഗത്തെ സ്ഥാപിക്കുന്ന മുസ്ലിംകൾക്ക് അതിനുള്ള തെളിവ് അവരുടെ യുക്തിയോ ശാസ്ത്രമോ ഒന്നുമല്ല. ക്വുർആനും ഹദീഥും മാത്രമാകുന്നു. മനുഷ്യബുദ്ധിക്ക് എത്തിച്ചേരുവാൻ കഴിയാത്ത കണക്കറ്റ യാഥാർത്ഥ്യങ്ങളിൽ ആ രണ്ടിനെയും മാത്രം ആധാരമാക്കിയാണ് മുസ്ലിംകൾ പലതും വിശ്വസിച്ചുവരുന്നത്. അപ്പോൾ, 'അവർക്ക് നാം വെള്ളം കുടിപ്പാൻ കൊടുക്കും (اسقيناهم ماء)' എന്ന് അല്ലാഹു പ്രസ്താവിച്ചത് ജിന്നുകളെയും കൂടി ഉദ്ദേശിച്ചുകൊണ്ടാണെന്ന് വന്നാലും മുസ്ലിംകൾക്ക് അതിൽ ആശ്ചര്യപ്പെടാനില്ല. കാരണം, ജിന്നുവർഗത്തിനും

വെള്ളം ആവശ്യമുണ്ടായിരിക്കുമെന്ന് വിശ്വസിക്കുവാൻ അവർക്ക് യാതൊരു വിരോധവുമില്ല. പക്ഷേ, വെള്ളത്തിന്റെ ആവശ്യം ജിന്നുകൾക്ക് എന്തൊക്കെയാണ്, എങ്ങനെയെല്ലാമാണ് എന്നൊന്നും നമുക്കറിഞ്ഞുകൂടാ. ഈ ക്വുർആൻ വചനത്തിലാകട്ടെ, 'കുടിപ്പാൻ കൊടുക്കും' എന്നല്ലാതെ, 'കൃഷിക്കോ മറ്റോ സൗകര്യം നൽകും'എന്ന് അല്ലാഹു പറഞ്ഞിട്ടുമില്ല. അതെല്ലാം കേവലം അവരുടെ വ്യാഖ്യാനം മാത്രമാണ്. എന്നിരിക്കെ, ചുരുങ്ങിയപക്ഷം കുടിപ്പാനെങ്കിലും ജിന്നുകൾക്ക് വെള്ളം ആവശ്യമായിരിക്കുമെന്നാണ് ഇതിൽനിന്ന് നാം മനസ്സിലാക്കേണ്ടത്. ഹദീഥിൽ നിന്നാകട്ടെ, ഇത് കൂടുതൽ വ്യക്തവുമാണ്. നബിﷺ അരുളി ചെയ്തതായി ഇബ്നു ഉമർ (റ) പ്രസ്താവിക്കുന്നു: لا يأكل احدكم بشماله ولا يشر بن بها فان الشيطان تأكل بشماله ويشرب بها–مسلم (നിങ്ങളിൽ ഒരാളും തന്റെ ഇടതുകൈകൊണ്ട് തിന്നുകയും, കുടിക്കുകയും ചെയ്തുപോകരുത്. കാരണം, പിശാച് അവന്റെ ഇടതുകൈകൊണ്ട് കുടിക്കുകയും ചെയ്യുന്നു (മുസ്‌ലിം.) ജിന്നുകളിലെ ദുഷിച്ചവിഭാഗമാണ് പിശാചുക്കൾ എന്നും ജിന്നുകൾക്ക് ഭക്ഷണപാനീയങ്ങൾ ആവശ്യമുണ്ടെന്നും മറ്റും സൂ: ഹിജ്റിനുശേഷമുള്ള വ്യാഖ്യാനക്കുറിപ്പിൽ നാം സ്ഥാപിച്ചു കഴിഞ്ഞതാണ്.

وَأَنَّ ٱلْمَسَـٰجِدَ لِلَّهِ فَلَا تَدْعُوا۟ مَعَ ٱللَّهِ أَحَدًا ﴿١٨﴾

**﴾18﴿ പള്ളികൾ അല്ലാഹുവിനുള്ളതാണ്; ആകയാൽ അല്ലാഹുവിനോടുകൂടി നിങ്ങൾ ഒരാളെയും വിളി(ച്ചു പ്രാർത്ഥി)ക്കരുത് എന്നും;**

وَأَنَّهُۥ لَمَّا قَامَ عَبْدُ ٱللَّهِ يَدْعُوهُ كَادُوا۟ يَكُونُونَ عَلَيْهِ لِبَدًا ﴿١٩﴾

**﴾19﴿ അല്ലാഹുവിന്റെ അടിയാൻ [നബി] അവനെ വിളിച്ചു(പ്രാർത്ഥിച്ചു)കൊണ്ടു നിന്നപ്പോൾ, അവർ അദ്ദേഹത്തിന്റെമേൽ (കൂട്ടം കൂടി) തിങ്ങിക്കൊണ്ടിരിക്കുമാറായി എന്നും (വഹ്‌യ് നൽകപ്പെട്ടതായി പറയുക.)**

---

﴾18﴿ وَأَنَّ ٱلْمَسَـٰجِدَ പള്ളികൾ എന്നും لِلَّهِ അല്ലാഹുവിന്, അല്ലാഹുവിന്റേത് ആകുന്നു (എന്നും) فَلَا تَدْعُوا۟ ആകയാൽ നിങ്ങൾ വിളിക്കരുത്, പ്രാർത്ഥിക്കരുത് مَعَ ٱللَّهِ അല്ലാഹുവിന്റെ കൂടെ أَحَدًا ഒരാളെയും ﴾19﴿ وَأَنَّهُ അത് (കാര്യം) എന്നും لَمَّا قَامَ നിന്ന (എഴുന്നേറ്റ)പ്പോൾ عَبْدُ ٱللَّهِ അല്ലാഹുവിന്റെ അടിയാൻ, അടിമ يَدْعُوهُ അവനെ വിളിച്ചു (പ്രാർത്ഥിച്ചു)കൊണ്ട് كَادُوا۟ അവർ ആകാറായി يَكُونُونَ ആകുവാൻ عَلَيْهِ അദ്ദേഹത്തിന്റെമേൽ لِبَدًا തിങ്ങിക്കൊണ്ട്, കൂട്ടംകൂടിക്കൊണ്ട്

---

അല്ലാഹുവിനെ ആരാധിക്കുവാനും അവനോട് പ്രാർത്ഥന നടത്തുവാനും വേണ്ടി അവന്റെ നാമത്തിൽ സ്ഥാപിക്കപ്പെടുന്നവയാണ് പള്ളികളാകുന്ന ആരാധനാസ്ഥലങ്ങൾ. ആരാധനയും, പ്രാർത്ഥനയുമാകട്ടെ, അല്ലാഹുവിന് മാത്രം അവ

കാശപ്പെട്ടതുമാണ്. എന്നിരിക്കെ, അവിടെവെച്ച് അല്ലാഹുവിനെയല്ലാതെ മറ്റാരെയും ആരാധിക്കുവാനോ, വിളിച്ചു പ്രാർത്ഥിക്കുവാനോ മുതിരുന്നത് വമ്പിച്ച അക്രമവും അനീതിയും പാപവുമാകുന്നു. ബഹുദൈവാരാധകൻമാർ അവരുടെ ആരാധനാസ്ഥലങ്ങളിൽ പല ദൈവങ്ങളെയും വിളിച്ചാരാധിക്കുന്നതുപോലെയും, വേദക്കാർ അവരുടെ പള്ളികളിൽ ഈസാ നബി (അ) മുതലായവരെ വിളിച്ചാരാധിക്കുന്നതുപോലെയും പള്ളികളിൽവെച്ച് ചെയ്തുകൂടാ എന്നത്രെ 18 -ാം വചനത്തിന്റെ സാരം. പള്ളികളിൽ ആർക്കുമാർക്കും പ്രത്യേക അവകാശം വാദിക്കാവതല്ലെന്നും, അല്ലാഹുവിന് മാത്രമാണ് അവയുടെ ഉടമാവകാശമെന്നും, അവ മുസ്‌ലിംകൾ അവരുടെ പൊതുസ്ഥാപനമായി ഉപയോഗിക്കേണ്ടതാണെന്നും ഈ വചനത്തിൽനിന്ന് മനസ്സിലാക്കാവുന്നതാണ്.

അല്ലാഹുവിന്റെ അടിയാൻ ( عبد الله ) എന്ന് പറഞ്ഞത് നബി ﷺയെ ഉദ്ദേശിച്ചാകുന്നു. തിരുമേനിയുടെ അടുക്കൽ ജിന്നുകൾ ചെല്ലുമ്പോൾ അവിടുന്ന് സ്വഹാബികളൊന്നിച്ചു നമസ്കരിക്കുകയായിരുന്നു. നമസ്കാരകർമവും ഖുർആൻ പാരായണവും കണ്ടപ്പോൾ അവർ ആശ്ചര്യത്തോടും ആവേശത്തോടും കൂടി തിരക്കിട്ട് തിരുമേനിയുടെ ചുറ്റും ചെന്ന് കൂടുകയായി. ഈ വിവരവും നബിﷺക്ക് വഹ്‌യ് മൂലം അല്ലാഹു അറിയിച്ചുകൊടുത്തു എന്നാണ് 19 -ാം വചനത്തിൽ പ്രസ്താവിക്കുന്നത്. ഈ വചനം ജിന്നുകൾ തങ്ങളുടെ ജനതയോട് ചെയ്ത പ്രസ്താവനകളിൽ ഉൾപ്പെട്ടതാണ് എന്നത്രെ വ്യാഖ്യാതാക്കളിൽ ഒരു പക്ഷത്തിന്റെ അഭിപ്രായം. അങ്ങനെയാണെന്നുവെക്കുമ്പോൾ, അതിന്റെ താൽപര്യം രണ്ട് പ്രകാരത്തിൽ ആയിരിക്കുവാൻ സാധ്യതയുണ്ട്.

(1) നബിﷺ നമസ്കരിക്കുമ്പോൾ അവിടുത്തോടൊപ്പം സ്വഹാബികൾ സംഘം ചേർന്ന് നമസ്കരിക്കുന്നതും, റുകൂഅ് സുജൂദ് മുതലായവയിൽ അനുകരിക്കുന്നതും കണ്ടപ്പോൾ അവർക്ക് ആശ്ചര്യം തോന്നി. അത് അവർ തങ്ങളുടെ ജനതക്ക് വിവരിച്ചു കൊടുക്കുകയാണ്.

(2) നബിﷺ തൗഹീദിലേക്ക് ക്ഷണിക്കുവാൻ തുടങ്ങിയപ്പോൾ ജിന്നുകളും മനുഷ്യരുമാകുന്ന ശത്രുക്കൾ തിരുമേനിക്കെതിരെ കൂട്ടംകൂടി തടസ്സങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. എങ്കിലും അല്ലാഹു തിരുമേനിയെ സഹായിക്കുക തന്നെ ചെയ്തുവെന്ന് അവർ ആ ജനതക്ക് വിവരിച്ചുകൊടുക്കുകയാണ്. الله اعلم

## വിഭാഗം- 2

قُلْ إِنَّمَآ أَدْعُواْ رَبِّى وَلَآ أُشْرِكُ بِهِۦٓ أَحَدًا ﴿٢٠﴾

**﴿20﴾(നബിയേ) പറയുക: 'നിശ്ചയമായും ഞാൻ എന്റെ റബ്ബിനെ മാത്രമേ വിളി(ച്ചു പ്രാർത്ഥി)ക്കുന്നുള്ളൂ; അവനോട് ഞാൻ ഒരാളെയും പങ്കുചേർക്കുന്നതുമല്ല.'**

قُلْ إِنِّي لَآ أَمْلِكُ لَكُمْ ضَرًّا وَلَا رَشَدًا ﴿٢١﴾

《21》 പറയുക: 'നിശ്ചയമായും ഞാൻ, നിങ്ങൾക്ക് ഒരു ഉപദ്രവമാകട്ടെ, ഒരു നേർമാർഗമാകട്ടെ അധീനപ്പെടുത്തുന്നില്ല'[രണ്ടിനും കഴിവില്ല]

قُلْ إِنِّي لَن يُجِيرَنِي مِنَ ٱللَّهِ أَحَدٌ وَلَنْ أَجِدَ مِن دُونِهِۦ مُلْتَحَدًا ﴿٢٢﴾

《22》 പറയുക: 'നിശ്ചയമായും, അല്ലാഹുവിൽനിന്ന് എനിക്ക് ഒരാളും രക്ഷ നൽകുന്നതല്ല, അവന്ന് പുറമെ യാതൊരഭയസ്ഥാനവും ഞാൻ കണ്ടെത്തുന്നതുമല്ലതന്നെ;-'

إِلَّا بَلَٰغًا مِّنَ ٱللَّهِ وَرِسَٰلَٰتِهِۦ ۚ وَمَن يَعْصِ ٱللَّهَ وَرَسُولَهُۥ فَإِنَّ لَهُۥ نَارَ جَهَنَّمَ خَٰلِدِينَ فِيهَآ أَبَدًا ﴿٢٣﴾

《23》 അല്ലാഹുവിങ്കൽനിന്നുള്ള (പ്രബോധനം) എത്തിക്കലും അവന്റെ ദൗത്യങ്ങളുമല്ലാതെ (മറ്റൊന്നും എന്റെ അധീനത്തിലില്ല). അല്ലാഹുവിനോടും, അവന്റെ റസൂലിനോടും ആർ അനുസരണക്കേട് കാണിക്കുന്നുവോ അവന്ന് നിശ്ചയമായും 'ജഹന്നമി'ന്റെ [നരകത്തിന്റെ] അഗ്നിയുണ്ടായിരിക്കും;- അതിൽ എന്നെന്നും നിത്യവാസികളായിക്കൊണ്ട്!

حَتَّىٰٓ إِذَا رَأَوْا۟ مَا يُوعَدُونَ فَسَيَعْلَمُونَ مَنْ أَضْعَفُ نَاصِرًا وَأَقَلُّ عَدَدًا ﴿٢٤﴾

《24》 അങ്ങനെ, അവരോട് വാഗ്ദത്തം ചെയ്യപ്പെടുന്ന കാര്യം അവർ കണ്ടാൽ, അപ്പോൾ അവർ അറിഞ്ഞുകൊള്ളും, ആരാണ് സഹായികളിൽ ഏറ്റവും ദുർബലരും; എണ്ണത്തിൽ ഏറ്റവും കുറഞ്ഞവരും എന്ന്!

---

《20》 قُلْ നീ പറയുക إِنَّمَآ أَدْعُوا۟ നിശ്ചയമായും ഞാൻ വിളിക്കു(പ്രാർത്ഥിക്കു)ന്നുള്ളൂ رَبِّى എന്റെ റബ്ബിനെ (മാത്രം) وَلَآ أُشْرِكُ ഞാൻ പങ്കുചേർക്കുകയുമില്ല بِهِۦٓ أَحَدًا അവനോട് ഒരാളെയും 《21》 قُلْ നീ പറയുക إِنِّى നിശ്ചയമായും ഞാൻ لَآ أَمْلِكُ ഞാൻ അധീനപ്പെടുത്തുന്നില്ല (എനിക്ക് സ്വാധീനമില്ല, കഴിവി

ല്ല) لَكُمْ നിങ്ങൾക്ക് ضَرًّا ഉപദ്രവത്തിന്, ദോഷം ചെയ്യാൻ وَلَا رَشَدًا നേർമാർഗത്തി നും, ഗുണത്തിനും (ഇല്ല) ﴾22﴿ قُلْ إِنِّي നീ പറയുക നിശ്ചയമായും ഞാൻ لَن يُجِيرَنِي എനിക്ക് രക്ഷ നൽകുകയില്ലതന്നെ, എന്നെ കാക്കുകയേ ഇല്ല مِنَ ٱللَّهِ അല്ലാഹു വിൽ നിന്ന് أَحَدٌ ഒരാളും وَلَنْ أَجِدَ ഞാൻ കണ്ടെത്തുക (എനിക്ക് കിട്ടുക)യുമില്ല തന്നെ مِن دُونِهِ അവനെകൂടാതെ, അവന്പുറമെ مُلْتَحَدًا ഒരഭയസ്ഥാനവും, രക്ഷയും ﴾23﴿ إِلَّا بَلَٰغًا എത്തിച്ചുകൊടുക്കലല്ലാതെ, പ്രബോധനം ഒഴികെ مِّنَ ٱللَّهِ അല്ലാഹുവിൽനിന്ന് وَرِسَٰلَٰتِهِ അവന്റെ ദൗത്യങ്ങളും وَمَن يَعْصِ ആർ അനുസര ണക്കേട് കാട്ടുന്നുവോ ٱللَّهَ وَرَسُولَهُ അല്ലാഹുവിനോടും അവന്റെ റസൂലിനോടും فَإِنَّ لَهُ എന്നാൽ നിശ്ചയം അവനുണ്ട് نَارَ جَهَنَّمَ ജഹന്നമിന്റെ അഗ്നി خَٰلِدِينَ فِيهَآ അതിൽ നിത്യവിശ്വാസികളായിക്കൊണ്ട് أَبَدًا എന്നെന്നും, എക്കാലവും ﴾24﴿ حَتَّىٰٓ إِذَا رَأَوْا۟ അങ്ങനെ അവർ കണ്ടാൽ, കാണുന്നവരേക്കും مَا يُوعَدُونَ അവരോട് വാഗ്ദത്തം (താക്കീത്) ചെയ്യപ്പെടുന്നത് فَسَيَعْلَمُونَ അപ്പോൾ അവർ അറിഞ്ഞു കൊള്ളും مَنْ أَضْعَفُ ഏറ്റവും ദുർബലൻ ആരാണെന്ന് نَاصِرًا സഹായികളിൽ, സഹായകനാൽ وَأَقَلُّ ഏറ്റവും കുറവുള്ളവരും عَدَدًا എണ്ണത്തിൽ, എണ്ണത്താൽ

---

നിങ്ങൾ സ്വീകരിച്ചാലും ഇല്ലെങ്കിലും ശരി, ഞാനൊരിക്കലും തൗഹീദിനെ തിരായി ഒന്നും പ്രവർത്തിക്കുകയില്ല. നിങ്ങൾക്ക് വല്ല ഗുണമോ ദോഷമോ വരുത്തുവാൻ എനിക്ക് സാദ്ധ്യമല്ല, എനിക്കുതന്നെയും അല്ലാഹുവിങ്കൽ നിന്ന് വല്ല ആപത്തും വരുകയാണെങ്കിൽ അത് തടുക്കുവാൻ സാധ്യമല്ല, അവന ല്ലാതെ എനിക്ക് രക്ഷയുമില്ല. പക്ഷേ, അല്ലാഹുവിന്റെ പക്കൽനിന്നുള്ള ദൗത്യ ങ്ങൾ നിറവേറ്റുവാനും അവന്റെ സന്ദേശങ്ങൾ പ്രബോധനം ചെയ്യാനും ഞാൻ നിയുക്തനായിരിക്കുകയാണ്. ആ നിലക്കാണ് ഞാൻ നിങ്ങളെ അഭിമുഖീക രിക്കുന്നത്. ഒരു കാര്യം നിങ്ങൾ ഓർത്തിരിക്കണം. അല്ലാഹുവിനെയും അവന്റെ റസൂലിനെയും അനുസരിക്കുവാൻ തയ്യാറില്ലെങ്കിൽ നിങ്ങൾ ശാശ്വതമായ നര കശിക്ഷക്ക് അർഹരായിരിക്കും. തൽക്കാലം കുറേയൊക്കെ കഴിവും സ്വാധീ നവും നിങ്ങൾക്കുണ്ടെന്ന് കരുതി നിങ്ങൾ വഞ്ചിതരാകേണ്ട. അതൊന്നും അല്ലാഹുവിന്റെ ശിക്ഷക്കെതിരിൽ നിങ്ങൾക്ക് ഉപകരിക്കയില്ല. നിങ്ങൾ തികച്ചും നിസ്സഹായരായിത്തീരുമെന്ന് നിങ്ങൾ ഓർത്തിരിക്കണം. എന്നൊക്കെ ജനങ്ങളെ ഉൽബോധിപ്പിക്കുവാൻ നബിﷺയോട് അല്ലാഹു കൽപിക്കുന്നു. ما يوعدون (അ വരോട് വാഗ്ദത്തം ചെയ്യപ്പെടുന്ന കാര്യം)കൊണ്ടുദ്ദേശ്യം, അടുത്തഭാവിയിൽ സംഭവിക്കാനിരിക്കുന്ന തൗഹീദിന്റെ വിജയവും ശിർക്കിന്റെ പരാജയവുമായി രിക്കാം. അല്ലെങ്കിൽ പരലോകശിക്ഷയുമായിരിക്കാം. الله اعلم

قُلۡ إِنۡ أَدۡرِيٓ أَقَرِيبٞ مَّا تُوعَدُونَ أَمۡ يَجۡعَلُ لَهُۥ رَبِّيٓ أَمَدًا ﴿٢٥﴾

﴾25﴿ പറയുക: -'എനിക്ക് അറിഞ്ഞുകൂടാ, നിങ്ങളോട് വാഗ്ദത്തം ചെയ്യപ്പെടുന്ന കാര്യം സമീപത്തുണ്ടാകുന്നതാണോ, അതല്ല, എന്റെ റബ്ബ് അതിന് വല്ല (ദീർഘമായ) കാലാവധിയും ഏർപ്പെടുത്തുന്നതാണോ'എന്ന്.

عَٰلِمُ ٱلۡغَيۡبِ فَلَا يُظۡهِرُ عَلَىٰ غَيۡبِهِۦٓ أَحَدًا ﴿٢٦﴾

﴾26﴿ അദൃശ്യത്തെ അറിയുന്നവനത്രെ (അവൻ). എന്നാൽ, തന്റെ അദൃശ്യകാര്യങ്ങളെപ്പറ്റി അവൻ ഒരാൾക്കും വെളിവാക്കിക്കൊടുക്കുന്നതല്ല;

إِلَّا مَنِ ٱرۡتَضَىٰ مِن رَّسُولٖ فَإِنَّهُۥ يَسۡلُكُ مِنۢ بَيۡنِ يَدَيۡهِ وَمِنۡ خَلۡفِهِۦ رَصَدٗا ﴿٢٧﴾

﴾27﴿ - അവൻ തൃപ്തിപ്പെട്ടിട്ടുള്ള വല്ല റസൂലിനുമല്ലാതെ. എന്നാൽ അദ്ദേഹമാകട്ടെ, അദ്ദേഹത്തിന്റെ മുമ്പിലൂടെയും, പിമ്പിലൂടെയും അവൻ പാറാവുകാരെ പ്രവേശിപ്പിക്കുന്നതുമാണ്.

لِّيَعۡلَمَ أَن قَدۡ أَبۡلَغُواْ رِسَٰلَٰتِ رَبِّهِمۡ وَأَحَاطَ بِمَا لَدَيۡهِمۡ وَأَحۡصَىٰ كُلَّ شَيۡءٍ عَدَدَۢا ﴿٢٨﴾

﴾28﴿ അവർ തങ്ങളുടെ റബ്ബിന്റെ ദൗത്യങ്ങളെ എത്തിച്ചുകൊടുത്തിട്ടുണ്ട് എന്ന് അറിയുവാൻവേണ്ടി(യാണത്). അവരുടെ അടുക്കലുള്ളതിനെ അവൻ [അല്ലാഹു] വലയം ചെയ്യുകയും ചെയ്തിരിക്കുന്നു. [പൂർണമായി അറിയുന്നു] അവൻ, സർവവസ്തുവും എണ്ണം കണക്കാക്കുകയും ചെയ്തിരിക്കുന്നു.

---

﴾25﴿ قُلۡ നീ പറയുക إِنۡ أَدۡرِيٓ എനിക്കറിഞ്ഞുകൂടാ, ഞാൻ അറിയുകയില്ല أَقَرِيبٞ സമീപമായതാണോ, അടുത്തതോ مَّا تُوعَدُونَ നിങ്ങളോട് വാഗ്ദത്തം (താക്കീത്) ചെയ്യപ്പെടുന്നത് أَمۡ يَجۡعَلُ അതോ ആക്കുമോ (അതല്ല ഏർപ്പെടുത്തുമോ) لَهُۥ رَبِّيٓ അതിന് എന്റെ റബ്ബ് أَمَدًا ഒരു (ദീർഘമായ) കാലാവധി ﴾26﴿ عَٰلِمُ ٱلۡغَيۡبِ അദൃശ്യത്തെ അറിയുന്നവനാണ് فَلَا يُظۡهِرُ എന്നാലവൻ വെളിവാക്കുക (വെളിപ്പെടുത്തിക്കൊടുക്കുക)യില്ല عَلَىٰ غَيۡبِهِۦٓ അവന്റെ അദൃശ്യത്തെപ്പറ്റി أَحَدًا ഒരാൾക്കും

﴾27﴿ إِلَّا مَنِ ٱرْتَضَىٰ അവൻ തൃപ്തിപ്പെട്ടു കൊടുത്തവർക്കല്ലാതെ, (തിരഞ്ഞെടുത്തവരെയല്ലാതെ) مِن رَّسُولٍ വല്ല റസൂലും, ദൂതരിൽനിന്ന് فَإِنَّهُ എനി (എന്നാൽ) അദ്ദേഹമോ, അദ്ദേഹമാകട്ടെ يَسْلُكُ അവൻ പ്രവേശിപ്പിക്കും, (ഏർപ്പെടുത്തും) مِنۢ بَيْنِ يَدَيْهِ അദ്ദേഹത്തിന്റെ മുമ്പിലൂടെ وَمِنْ خَلْفِهِۦ അദ്ദേഹത്തിന്റെ പിന്നിലൂടെയും رَصَدًا പാറാവുകാരെ, വീക്ഷിക്കുന്നവരെ ﴾28﴿ لِّيَعْلَمَ അവൻ അറിയുവാൻവേണ്ടി أَن قَدْ ഉണ്ട് എന്ന് أَبْلَغُوا۟ അവർ എത്തിച്ചു رِسَـٰلَـٰتِ ദൗത്യങ്ങളെ رَبِّهِمْ തങ്ങളുടെ റബ്ബിന്റെ وَأَحَاطَ അവൻ വലയം ചെയ്ക (പൂർണമായി അറിയുക)യും ചെയ്തിരിക്കുന്നു بِمَا لَدَيْهِمْ അവരുടെ അടുക്കൽ (പക്കൽ) ഉള്ളതിനെ وَأَحْصَىٰ അവൻ കണക്കാക്കുക (തിട്ടപ്പെടുത്തുക)യും ചെയ്തിരിക്കുന്നു كُلَّ شَىْءٍ എല്ലാ വസ്തുവെയും, عَدَدًۢا എണ്ണം, എണ്ണത്താൽ

---

കഴിഞ്ഞ വചനത്തിൽ ജനങ്ങൾക്ക് പല കാര്യങ്ങളെക്കുറിച്ച് ഉൽബോധനം നൽകുവാൻ നബിﷺയോട് കൽപിച്ചു. ഈ വചനങ്ങളിൽ വീണ്ടും ചില കാര്യങ്ങൾ ഉൽബോധിപ്പിക്കുവാൻ കൽപിക്കുന്നു. അവിശ്വാസികൾ അനുഭവിക്കേണ്ടിവരുമെന്ന് താക്കീത് ചെയ്യപ്പെടുന്ന ശിക്ഷ എത്രകാലംകൊണ്ടാണ് സംഭവിക്കുക എന്ന് അല്ലാഹുവിന് മാത്രമേ അറിയുകയുള്ളൂ. അതിനെക്കുറിച്ച് മാത്രമല്ല, അദൃശ്യങ്ങളായ വിവരങ്ങളൊന്നുംതന്നെ എനിക്കോ മറ്റോ അറിയുകയില്ല. അല്ലാഹു തൃപ്തിപ്പെടുന്ന അവന്റെ ദൂതൻമാർക്ക് അവൻ വല്ലതും അറിയിച്ചുകൊടുത്തെന്നുവരും. അങ്ങനെ അവൻ എനിക്ക് അറിയിച്ചുതന്നേക്കുന്ന കാര്യങ്ങളല്ലാതെ മറ്റ് അദൃശ്യങ്ങളൊന്നും എനിക്കറിയുകയില്ല. റസൂലുകൾക്ക് അവൻ അറിയിക്കുന്ന സംഗതികളാകട്ടെ, അതിൽ ഒരു പ്രകാരേണയും യാതൊരു കൈകടത്തലോ മാറ്റത്തിരുത്തലോ സംഭവിക്കുവാൻ മാർഗവുമില്ല. കാരണം അവ വളരെ ഭദ്രവും സുരക്ഷിതവുമായിരിക്കും. അവരുടെ മുമ്പിലും പിമ്പിലും അവൻ കാവൽ ഏർപ്പെടുത്തിയിരിക്കും. വാർത്തയുമായി വരുന്നവരെക്കുറിച്ചും, വാർത്ത എത്തിക്കുന്നവരെക്കുറിച്ചും, എന്ന്വേണ്ടാ സകല കാര്യങ്ങളെക്കുറിച്ചും അല്ലാഹു പരിപൂർണമായും സൂക്ഷ്മമായും അറിയുന്നതുമാകുന്നു എന്നൊക്കെയാണ് ഈ വചനങ്ങൾ മുഖേന പ്രഖ്യാപനം ചെയ്യാൻ നബിﷺയോട് കൽപിക്കുന്നത്.

26 ഉം 27 ഉം വചനങ്ങളിൽനിന്ന് മൗലിക പ്രധാനങ്ങളായ ചില സംഗതികൾ മനസ്സിലാക്കേണ്ടതുണ്ട്. സംശയത്തിനോ അന്യവ്യാഖ്യാനങ്ങൾക്കോ ഇടയില്ലാത്തവിധം വ്യക്തമായ ഭാഷയിലാണത് അല്ലാഹു പ്രസ്താവിച്ചിരിക്കുന്നതും.

(1) അദൃശ്യകാര്യങ്ങൾ അറിയുന്നവൻ അല്ലാഹു മാത്രമാണ്.

(2) അവൻ തൃപ്തിപ്പെട്ട റസൂലുകൾക്ക്- ദിവ്യദൂതൻമാർക്ക്- അല്ലാതെ അദൃശ്യ കാര്യത്തെപ്പറ്റി അവൻ വെളിവാക്കിക്കൊടുക്കുകയില്ല.

(3) റസൂലുകൾക്ക് അവ എത്തിച്ചുകൊടുക്കപ്പെടുന്നത് വളരെ ഭദ്രവും സുരക്ഷിതവുമായ നിലയിലായിരിക്കുകയും ചെയ്യും. അല്ലാഹു പറയുന്നു:-

(١) ولا يحيطون بشيء من علمه إلا بما شاء –البقرة :٢٥٥

(٢) قل لا يعلم من في السماوات والأرض الغيب إلا الله – النمل:٦٥

(٣)قل لا أقول لكم عندي خزائن الله ولا أعلم الغيب ولا أقول لكم إني ملك ان اتبع الا ما يوحي إلي – الأنعام:٥٠

(1) അവന്റെ (അല്ലാഹുവിന്റെ) അറിവിൽനിന്ന് യാതൊന്നിനെയും അവർ (ആകാശഭൂമിയിലുള്ളവർ) വലയം ചെയ്യുന്നില്ല. (അൽബകറഃ 255)

(2) പറയുക: അല്ലാഹു അല്ലാതെ, ആകാശങ്ങളിലും ഭൂമിയിലുമുള്ളവരാരും അദൃശ്യകാര്യം അറിയുന്നതല്ല. (നംല്;65)

(3) പറയുക: അല്ലാഹുവിന്റെ ഖജനാക്കൾ എന്റെ അടുക്കലുണ്ടെന്ന് നിങ്ങളോട് ഞാൻ പറയുന്നില്ല. ഞാൻ അദൃശ്യകാര്യം അറിയുന്നതുമല്ല. ഞാൻ ഒരു മലക്കാണെന്നും നിങ്ങളോട് ഞാൻ പറയുന്നില്ല. എനിക്ക് വഹ്യ് നൽകപ്പെടുന്നതിനെയല്ലാതെ ഞാൻ പിൻപറ്റുന്നില്ല. (അൻആം: 50).

ബുദ്ധികൊണ്ടോ, ബാഹ്യേന്ദ്രിയങ്ങൾ വഴിയോ അറിയുവാൻ കഴിയാത്തതും, കാര്യകാരണബന്ധങ്ങൾക്കതീതമായതുമായ കാര്യങ്ങൾക്കാണ് അദൃശ്യകാര്യം (الغيب) എന്ന് പറയുന്നത്. ഊഹിച്ചോ, ഗണിച്ചോ, ലക്ഷണം മുഖേനയോ പരിചയത്തെ അടിസ്ഥാനമാക്കിയോ, യന്ത്രസാമഗ്രികൾ ഉപയോഗിക്കപ്പെടുത്തിയോ അറിഞ്ഞേക്കുന്ന കാര്യങ്ങളൊന്നും അദൃശ്യജ്ഞാനങ്ങളല്ലെന്ന് ഇതിൽനിന്ന് വ്യക്തമാണ്. (ഇതിനെപ്പറ്റി സൂ: ലുക്മാന്റെ അവസാനത്തിലും മറ്റും വിവരിച്ചിട്ടുള്ളത് ഓർക്കുക.) അല്ലാഹു തൃപ്തിപ്പെട്ട റസൂലുകൾക്ക് മാത്രമേ അദൃശ്യങ്ങളിൽപെട്ട വല്ല കാര്യങ്ങളും അവൻ അറിയിച്ചുകൊടുക്കുകയുള്ളൂവെന്ന് അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. റസൂലുകൾ എന്ന് പറഞ്ഞതിൽ പ്രവാചകൻമാരായ ദൈവദൂതൻമാരും, അവർക്ക് ദൈവിക സന്ദേശങ്ങൾ എത്തിച്ചുകൊടുക്കുന്ന മലക്കുകളും ഉൾപ്പെടുന്നു. അപ്പോൾ പ്രശ്നക്കാർ, ജോത്സ്യൻമാർ, പിശാചുക്കൾ, അവരുടെ സേവകൻമാർ, മന്ത്രവാദികൾ എന്നുവേണ്ട പണ്ഡിതൻമാരും ശാസ്ത്രജ്ഞൻമാരും, മഹാത്മാക്കളുമായ ആളുകളുമെല്ലാംതന്നെ അദൃശ്യകാര്യം അറിയാൻ കഴിയാത്തവരാണെന്ന് സ്പഷ്ടം. നബിമാർക്ക് പോലും അല്ലാഹു അറിയിച്ചുകൊടുത്തത് മാത്രമേ അറിയുവാൻ കഴിയുകയുള്ളുതാനും. അതെ, അല്ലാഹുവിൽനിന്നുള്ള വഹ്യ് കൊണ്ടല്ലാതെ നബിമാർക്കും, നബിമാരിൽനിന്ന് കേട്ടറിഞ്ഞല്ലാതെ മറ്റുള്ളവർക്കും അദൃശ്യവിവരം അറിയുവാൻ മാർഗമില്ല.

അല്ലാഹുവിൽനിന്ന് നബിമാർക്ക് സന്ദേശം (വഹ്‌യ്) എത്തിക്കുമ്പോൾ മുമ്പിലൂടെയും പിമ്പിലൂടെയും പാറാവുകാരുണ്ടാകുമെന്ന് പറഞ്ഞുവല്ലോ. ഈ പാറാവുകാർ മലക്കുകളായിരിക്കും. ഇബ്നു അബ്ബാസ് (റ) ഇപ്രകാരം പറഞ്ഞിട്ടുള്ളതായി നിവേദനം വന്നിട്ടുണ്ട്: 'ഏതൊരു ക്വുർആൻ വചനവുംതന്നെ, അല്ലാഹുവിന്റെ നബിയുടെ അടുക്കൽ എത്തുന്നതുവരേക്കും അതിനെ കാത്തുംകൊണ്ട് അതിന്റെ കൂടെ നാല്മലക്കുകൾ ഇല്ലാതെ അവൻ ഇറക്കിയിട്ടില്ല.' ഇതിന് തെളിവായി ഇബ്നു അബ്ബാസ് (റ) ഈ രണ്ട് വചനങ്ങൾ ഓതുകയും ചെയ്തു. (رواه ابن مردوية) വഹ്‌യ് കൊണ്ടുവരുന്ന മഹാദൂതൻ ജിബ്രീൽ (അ) ആണല്ലോ. അദ്ദേഹത്തിന്റെ ഒന്നിച്ച് വേറെ നാല് മലക്കുകൾ ഉണ്ടാകുമെന്നാണ് 'പാറാവുകാർ'(رصدا) എന്ന് പറഞ്ഞതിന്റെ വിവക്ഷ എന്ന് സഈദുബ്നുജുബൈർ (റ) പ്രസ്താവിച്ചതായും നിവേദനം വന്നിട്ടുണ്ട്. (رواه ابن جرير)

ليعلم أن قد أبلغوا الخ (തങ്ങളുടെ റബ്ബിന്റെ ദൗത്യങ്ങൾ അവർ എത്തിച്ചു കൊടുത്തിട്ടുണ്ടെന്ന് അറിയുവാൻ വേണ്ടി) എന്ന വാക്യത്തിന്റെ ഉദ്ദേശ്യം ഒന്നിലധികം പ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. പ്രവാചകന് എത്തിച്ചു കൊടുക്കുവാൻ വേണ്ടി അല്ലാഹു ഏൽപ്പിച്ചുകൊടുക്കുന്ന ദൗത്യങ്ങളെ ശരിക്കും എത്തിച്ചുകൊടുത്തിട്ടുണ്ടെന്ന് റസൂലിന് ബോധ്യപ്പെടുവാൻവേണ്ടി എന്നുള്ളതാണ് അവയിൽ കൂടുതൽ ബലപ്പെട്ട അഭിപ്രായം. അല്ലാഹു സർവജ്ഞനും സർവശക്തനുമാണ്. വഹ്‌യിന്റെ വാഹകനായ ജിബ്രീൽ ആകട്ടെ, വിശ്വസ്തനും, ശക്തനും അല്ലാഹുവിങ്കൽ പ്രത്യേകസ്ഥാനമാനമുള്ള ആളും. (أمين ذي قوة عند ذي العرش مكين) എന്നിരിക്കെ, പിന്നെ എന്തിനാണ് വഹ്‌യിന്റെ കൂടെ കാത്തുരക്ഷിക്കുവാൻ ഒരു പാറാവുസംഘം? ദിവ്യലോകത്തുനിന്ന് ഭൗതികലോകത്തേക്കുള്ള -അഥവാ ലോക സ്രഷ്ടാവിന്റെ തിരുസന്നിധിയിൽനിന്ന് സൃഷ്ടികളിൽ വെച്ച് ഏറ്റവും ഉന്നതൻമാരായ പ്രവാചകൻമാരിലേക്കുള്ള- വാർത്താമാർഗമാണല്ലോ വഹ്‌യ്. അതിന്റെ വാഹകൻമാരാണ് ആത്മീയജീവികളും പരിശുദ്ധരുമായ മലക്കുകൾ. അപ്പോൾ, ആത്മീയസൃഷ്ടികളിൽനിന്നോ, ഭൗതിക സൃഷ്ടികളിൽ നിന്നോ മാർഗമദ്ധ്യേ യാതൊരു ഇടപെടലും കൂടാതെ, സുരക്ഷിതവും, സുഭദ്രവുമായ നിലയിൽ അത് യഥാസ്ഥാനത്ത് എത്തിച്ചേർന്നിട്ടുണ്ടെന്ന് അങ്ങേഅറ്റം ഉറപ്പുവരുത്തലാണ് അതിന്റെ ഉദ്ദേശ്യം. അതാണ് ഈ വാക്യത്തിൽ ചൂണ്ടിക്കാട്ടപ്പെട്ടിരിക്കുന്നതും. കൂടാതെ, പിശാചുക്കൾ ആകാശത്തുനിന്ന് ചില വാർത്തകൾ കട്ടുകേൾക്കുവാൻ ശ്രമിച്ചിരുന്നുവെന്നും ശക്തമായ പാറാവും അഗ്നിജ്വാലയും മുഖേന ആ ഏർപ്പാട് നിശ്ശേഷം തടയപ്പെട്ടിരിക്കുന്നുവെന്നും ഈ സൂറത്തിലും മറ്റും പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ, അല്ലാഹു നബിമാർക്ക് നൽകുന്ന വഹ്‌യിൽനിന്ന് വല്ലതും മനസ്സിലാക്കുവാനോ, അതിനെ സമീപിക്കുവാനോ പിശാചുക്കൾക്ക് ഒരിക്കലും- മുമ്പും പിന്നീടും- സാധ്യമല്ലെന്നും, പിശാചുക്കൾ കട്ടുകേട്ടിരുന്നത് വഹ്‌യിന്റെ ഇനത്തിലോ, ദൈവിക രഹസ്യങ്ങളിലോ ഉൾപ്പെട്ട കാര്യങ്ങളായിരുന്നില്ലെന്നും- നബിവചനങ്ങളിൽ വ്യക്തമാക്കപ്പെട്ടിട്ടുള്ളതുപോലെ- ഭൂമിയിൽ സംഭവിക്കുവാൻ പോകുന്ന ചില കാര്യങ്ങൾ മലക്കുകൾ തമ്മിൽ സംസാരിക്കുന്നത് മാത്രമായി

രുന്നു അവർക്ക് കട്ടുകേൾക്കുവാൻ കഴിഞ്ഞിരുന്നതെന്നും ഈ വചനങ്ങളിൽനിന്ന് മനസ്സിലാക്കാവുന്നതുമാണ്.

ജിന്നുവർഗത്തെയും, ആകാശത്തുനിന്ന് പിശാചുക്കൾ കട്ടുകേൾക്കാറുണ്ടായിരുന്നതിനെയും നിഷേധിക്കുന്നവർ 27 -ാം വചനം തങ്ങളുടെ നിഷേധത്തെ ന്യായീകരിക്കുന്നതായി അവകാശപ്പെടാറുണ്ട്. പിശാചുക്കൾക്ക് ദൈവിക രഹസ്യങ്ങൾ കട്ടുകേൾക്കുവാൻ കഴിയുകയില്ലെന്നതിന് വ്യക്തമായ ദൃഷ്ടാന്തമാണ് വഹ്‌യിന്റെ മുമ്പിലും പിമ്പിലും കാവൽ ഏർപ്പെടുത്തുമെന്ന് പറഞ്ഞത് എന്ന് അവർ പറയുന്നു. 'ദൈവികരഹസ്യങ്ങൾ പിശാചുക്കൾ കട്ടുകേട്ടിരുന്നതായി മുസ്‌ലിംകൾ ആരും കരുതുന്നില്ല. ബുദ്ധിയുള്ളവർ ആരും അങ്ങനെ കരുതുന്നതുമല്ല. മലക്കുകളുടെ ചില സംസാരങ്ങളാണ് പിശാചുക്കൾ കട്ടുകേട്ടിരുന്ന'തെന്നത്രെ അവർ പറയുന്നത്. ഇത് നബിവചനത്തെ ആസ്പദമാക്കിയാണ്താനും. (സൂ: ഹിജ്റിനുശേഷമുള്ള വ്യാഖ്യാനക്കുറിപ്പ് നോക്കുക.) പക്ഷേ, തങ്ങൾക്ക് ഖണ്ഡിക്കുവാൻ ഒരെളുപ്പമാർഗമെന്ന നിലക്ക് 'ദൈവിക രഹസ്യങ്ങൾ കട്ടുകേൾക്കുക' എന്ന പ്രയോഗം ഇവർ കൽപിച്ചുകൂട്ടി സ്വയം സൃഷ്ടിച്ചതാണ്. ഈ പ്രയോഗം സമ്മതിച്ചുകൊടുത്താൽതന്നെയും ഈ വചനം യഥാർത്ഥത്തിൽ കട്ടുകേൾവിപോലെയുള്ള ഏതെങ്കിലും സംഗതികൾ വഴി, വഹ്‌യിന്റെ ഭദ്രതയിലും വിശ്വാസ്യതയിലും സംശയിക്കപ്പെടുവാൻ ഏതെങ്കിലും മാർഗമുള്ളതുകൊണ്ടാണല്ലോ വഹ്‌യിനെ മുമ്പിലൂടെയും പിമ്പിലൂടെയും കാവൽ ഏർപ്പെടുത്തി ഭദ്രമാക്കുന്നത്. അത്തരം സംഗതികളൊന്നും സംശയിക്കുവാനില്ലാത്തപക്ഷം, പിന്നെ എന്തിനാണ് ഇങ്ങനെ ശക്തമായ കാവൽ ഏർപ്പെടുത്തുന്നത്? എന്ന് ചോദിക്കപ്പെടാമല്ലോ.

**اللهم هداية للصواب وتوفيقا للسداد ولك الحمد والمنة**

سورة المزمل

# 73. സൂറത്തുൽ മുസ്സമ്മിൽ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 20 - വിഭാഗം (റുകൂഉ്) 2

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

يَٰٓأَيُّهَا ٱلۡمُزَّمِّلُ ﴿١﴾

**﴾1﴿ ഹേ, വസ്ത്രമിട്ടു മൂടിയവനേ!**

قُمِ ٱلَّيۡلَ إِلَّا قَلِيلٗا ﴿٢﴾

**﴾2﴿ രാത്രി അൽപം ഒഴിച്ച് (ബാക്കി സമയം) എഴുന്നേറ്റ് (നമസ്കരിച്ചു) കൊള്ളുക;-**

نِّصۡفَهُۥٓ أَوِ ٱنقُصۡ مِنۡهُ قَلِيلًا ﴿٣﴾

**﴾3﴿ അതായത്, അതിന്റെ പകുതി (സമയം); അല്ലെങ്കിൽ, അതിൽ നിന്ന് അൽപം ചുരുക്കിക്കൊള്ളുക;-**

أَوۡ زِدۡ عَلَيۡهِ وَرَتِّلِ ٱلۡقُرۡءَانَ تَرۡتِيلًا ﴿٤﴾

**﴾4﴿ അല്ലെങ്കിൽ, അതിനെക്കാൾ (അൽപം) വർദ്ധിപ്പിച്ചുകൊള്ളുക; ഒരു സാവകാശക്രമത്തിൽ ഖുർആൻ നിറുത്തിനിറുത്തി ഓതുകയും ചെയ്യുക.**

---

﴾1﴿ يَٰٓأَيُّهَا ٱلۡمُزَّمِّلُ ഹേ, ഓ വസ്ത്രമിട്ടു മൂടിയവനേ, പുതച്ചു കിടക്കുന്നവനേ ﴾2﴿ قُمِ എഴുന്നേൽക്കുക (നമസ്കരിക്കുക) ٱلَّيۡلَ രാത്രി إِلَّا قَلِيلٗا അൽപം (കുറച്ച്) ഒഴികെ ﴾3﴿ نِّصۡفَهُۥٓ അതായത് അതിന്റെ പകുതി أَوِ ٱنقُصۡ അല്ലെങ്കിൽ ചുരുക്കിക്കൊള്ളുക مِنۡهُ അതിൽനിന്ന് قَلِيلًا അൽപം ﴾4﴿ أَوۡ زِدۡ അല്ലെങ്കിൽ വർദ്ധിപ്പിച്ച്

കൊള്ളുക عَلَيۡهِ അതിനെക്കാൾ وَرَتِّلِ സാവകാശത്തിലോതുക (സാവധാനക്രമ ത്തിലാക്കുക- നിറുത്തിനിറുത്തി വായിക്കുക)യും ചെയ്യുക ٱلۡقُرۡءَانَ ക്വുർആനെ تَرۡتِيلًا ഒരു സാവകാശക്രമം

---

المزمل (വസ്ത്രമിട്ടു മൂടിയവൻ) എന്ന് നബി തിരുമേനിﷺയെ സംബോ ധന ചെയ്തതിന് ഒന്നിലധികം പ്രകാരത്തിൽ വ്യാഖ്യാനം നൽകപ്പെട്ടിരിക്കുന്നു.

(1) വഹ്‌യിന്റെ ആരംഭകാലത്ത് ജിബ്‌രീൽ (അ) വഹ്‌യും കൊണ്ടുവന്ന പ്പോൾ നബിﷺക്ക് ഭയം തോന്നുകയും, വീട്ടിൽവന്നു 'വസ്ത്രമിട്ട് മൂടിത്തരുവിൻ, പുതപ്പിട്ടുതരുവിൻ (زملوني ، دثروني)' എന്ന് അവിടുന്ന് പറയുകയും ഉണ്ടായി. അങ്ങ നെയുള്ള അവസരത്തിലായിരുന്നു ഈ വചനങ്ങൾ അവതരിച്ചത്.

(2) പ്രവാചകത്വം (നുബുവ്വത്ത്) ആകുന്ന വസ്ത്രത്താൽ ആവരണം ചെയ്യപ്പെടുകയും, ദിവ്യദൗത്യം (രിസാലത്ത്) ആകുന്ന ഭാരം ഏൽപിക്കപ്പെടുക യും ചെയ്ത ആൾ എന്നാണ് വിവക്ഷ.

(3) രാത്രി വസ്ത്രമിട്ടു പുതച്ചു കിടന്നുറങ്ങിയാൽ പോരാ, എഴുന്നേറ്റു നമസ്കാരത്തിൽ മുഴുകേണ്ടതുണ്ട് എന്ന സൂചനയാണത്.

(4) ക്വുറൈശികൾ നബിﷺയെക്കുറിച്ച് കവിയാണെന്നും, പ്രശ്നക്കാര നാണെന്നും, ഭ്രാന്തനാണെന്നുമൊക്കെ പറഞ്ഞുകേട്ടപ്പോൾ തിരുമേനി (വ്യസനം നിമിത്തം) വീട്ടിൽചെന്നു വസ്ത്രം മൂടിപ്പുതച്ചു കിടക്കുകയുണ്ടായി. ആ സന്ദർഭ ത്തിലായിരുന്നു ഇത് അവതരിച്ചത്.

പ്രവാചകത്വത്തിന്റെ ആദ്യഘട്ടത്തിൽ, അവതരിച്ച സൂറത്തുകളിൽപെ ട്ടതാണ് ഈ സൂറത്ത്. അന്ന് അഞ്ചു നേരത്തെ നമസ്കാരം നിയമിക്കപ്പെട്ടിരുന്നി ല്ല. അതിനുമുമ്പാണ് ഈ കൽപന. രാത്രിയുടെ ഏതാണ്ട് പകുതി സമയം– അൽപം കുറവോ കൂടുതലോ ആയാലും വിരോധമില്ല– എഴുന്നേറ്റു നമസ്കരി ക്കണമെന്ന് ഇതുമൂലം അല്ലാഹു നബിﷺയോട് കൽപിച്ചിരിക്കുന്നു. അഞ്ച് നമ സ്കാരം നിയമമാക്കപ്പെടുന്നതുവരെ രാത്രി നമസ്കാരം നിർവ്വഹിക്കൽ പൊതു വിൽ എല്ലാവർക്കും നിർബന്ധമായിരുന്നുവോ എന്നുള്ളതിൽ ഭിന്നാഭിപ്രായം കാണാം. ഏതായാലും, പിന്നീട് ഈ നമസ്കാരം നിർബന്ധമല്ലെന്നും, അതേസ മയത്ത് രാത്രി ഉറക്കത്തിൽനിന്ന് എഴുന്നേറ്റ് അൽപമെങ്കിലും നമസ്കരിക്കൽ– അഥവാ 'തഹജ്ജുദ്' നമസ്കാരം– വളരെ പ്രധാനപ്പെട്ട ഒരു പുണ്യകർമമാണെ ന്നുള്ളതിൽ ആർക്കും ഭിന്നാഭിപ്രായമില്ല. (മുസ്‌ലിം നാമധാരികളായ ചില തിരു ത്തൽവാദികൾക്കൊഴികെ.) രാത്രി നമസ്കാരത്തിന്റെ പ്രാധാന്യത്തെ പറ്റി ക്വുർ ആനിലും ഹദീഥിലും ധാരാളം ഊന്നിപ്പറഞ്ഞിട്ടുള്ളതാണ്. (സജദഃ 16; ഫുർക്വാൻ 64; ദാരിയാത്ത് 17, 18 മുതലായവയും വിവരണവും നോക്കുക.)

നമസ്കാരകർമത്തിന്റെ പ്രധാന ഘടകങ്ങളാണല്ലോ നിറുത്തം, ക്വുർആൻ പാരായണം, റുകൂഉ്, സുജൂദ് എന്നിവയെല്ലാം. അതുകൊണ്ട് നമസ്കാരത്തെ ഉദ്ദേശിച്ച് ഈ വാക്കുകൾ ഉപയോഗിക്കാറുണ്ടെന്ന് നാം ഇതിന് മുമ്പ് ചിലപ്പോഴെല്ലാം ഉണർത്തുകയുണ്ടായിട്ടുണ്ട്. ഇവിടെ قم الليل (രാത്രി എഴുന്നേൽക്കുക) എന്നും, 20 -ാം വചനത്തിൽ تقوم (നീ എഴുന്നേൽക്കുന്നു) എന്നും പറഞ്ഞിരിക്കുന്നത് എഴുന്നേറ്റ് നമസ്കരിക്കുക എന്ന അർത്ഥത്തിലാണെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. ക്വുർആൻ പാരായണം നമസ്കാരത്തിലെ ഒരു പ്രധാനഭാഗമാണെന്നപോലെത്തന്നെ, ക്വുർആൻ പാരായണത്തിന് ഏറ്റവും പറ്റിയ അവസരം നമസ്കാരവുമത്രെ. അതുകൊണ്ട് നമസ്കാരത്തെപ്പറ്റി പ്രസ്താവിച്ചതിനെത്തുടർന്ന് ക്വുർആൻ പാരായണം എപ്രകാരമായിരിക്കണമെന്നും അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു.

ترتيل (തർതീൽ) എന്നാൽ, അക്ഷരങ്ങൾ വ്യക്തമാക്കിയും വാക്കുകൾ മുറിച്ചുമുറിച്ചും, വാചകങ്ങൾ നിറുത്തിനിറുത്തിയുംകൊണ്ട് സാവകാശരൂപത്തിൽ നന്നാക്കിവായിക്കുക- അല്ലെങ്കിൽ സംസാരിക്കുക- എന്നർത്ഥമാകുന്നു. ക്വുർആൻ തർതീലാക്കി ഓതണമെന്ന കൽപന വളരെ അർത്ഥവത്തായ ഒരു കൽപനയാണ്. ഓതുന്നവന് അതിന്റെ അർത്ഥവും, ആശയവും, സൂചനകളുമെല്ലാം ഓർമിക്കുവാനും, അവ മനസ്സിൽ പതിയുവാനും, അവയെപ്പറ്റി ഉറ്റാലോചിക്കുവാനും അത് വളരെ ഉപകരിക്കുന്നു. അങ്ങനെയുള്ള ഓത്ത്കേൾക്കുന്നവർക്കും അത് ഫലം ചെയ്യും. ക്വുർആനോടുള്ള ആദരവും ഭക്തിയും പ്രകടിപ്പിക്കലും കൂടിയാണത്. സാധാരണ വായനകളിലും, സംസാരങ്ങളിലും പോലും ഉച്ചാരണശുദ്ധി കൂടാതെയും, അക്ഷരവ്യക്തത കൂടാതെയും ധൃതിയിൽ ഉരുവിടുന്ന സമ്പ്രദായം അനഭിലഷണീയമാണല്ലോ.

ക്വുർആന്റെ വായനാരൂപങ്ങളും മര്യാദകളും വിഷയമാക്കിക്കൊണ്ടുള്ള ഒരു പ്രത്യേകശാസ്ത്രംതന്നെ ഇസ്‌ലാമിലുണ്ട്. അതിന്റെ പ്രാധാന്യത്തെ ഈ വചനം ചൂണ്ടിക്കാണിക്കുന്നു. علم التجويد (ഇൽമുത്തജ്‌വീദ് അഥവാ വായന നന്നാക്കുന്ന ശാസ്ത്രം) എന്ന പേരിൽ അത് അറിയപ്പെടുന്നു. നബിﷺയിൽനിന്ന് സ്വഹാബികളും, അവരിൽനിന്ന് പിന്നീടുള്ളവരും മുഖാമുഖമായും, കർണാകർണികയായും കേട്ടുപഠിച്ച സമ്പ്രദായങ്ങളെ ഈ ശാസ്ത്രം പ്രതിനിധാനം ചെയ്യുന്നു. ക്വുർആൻ പാരായണ മര്യാദകളെപ്പറ്റി പലതും മുഖവുരയിൽ നാം വിവരിച്ചിട്ടുണ്ട്. അത്ഇവിടെ അനുസ്മരിക്കുന്നത് നന്നായിരിക്കും. സന്ദർഭോചിതമായ ചുരുക്കം ചില ഹദീഥുകൾമാത്രം ഇവിടെ ഉദ്ധരിക്കാം:-

1. നബിﷺ ക്വുർആൻ പാരായണം ചെയ്തിരുന്ന രീതിയെപ്പറ്റി ചോദിക്കപ്പെട്ടപ്പോൾ അനസ് (റ) ഇങ്ങനെ മറുപടി പറഞ്ഞു: അത് നീട്ടിനീട്ടിക്കൊണ്ടായിരുന്നു. പിന്നീട് അനസ് (റ) 'ബിസ്മില്ലാഹി' എന്നും, 'അർ-റഹ്മാനി' എന്നും, 'അർ- റഹീം' എന്നും ഓരോന്നും നീട്ടിക്കൊണ്ട് ഓതിക്കേൾപ്പിച്ചു. (ബുഖാരീ.)

2. ഉമ്മുസലമഃ (റ)യോട് അതിനെക്കുറിച്ച് ചോദിച്ച ഒരാൾക്ക് ഓരോ അക്ഷരവും വടിവോടെ വ്യക്തമായി ഉച്ചരിച്ചുകൊണ്ട് അവർ ഓതിക്കൊടുക്കുകയുണ്ടായി. (തി; ദാ; ന)

3. നബിﷺ പറഞ്ഞിരിക്കുന്നു: 'നിങ്ങളുടെ ശബ്ദങ്ങൾകൊണ്ട് ക്വുർആനെ അലങ്കരിക്കുവിൻ.' (അ; ദാ)

4. ത്വാഊസ് (റ) പറയുന്നു: ക്വുർആൻ പാരായണത്തിൽ ശബ്ദം നല്ലവനും, നന്നായി ഓതുന്നവനും എങ്ങനെയുള്ള ആളായിരിക്കുമെന്ന് ചോദിക്കപ്പെട്ടപ്പോൾ നബിﷺ ഇങ്ങനെ പറഞ്ഞു: 'ഏതൊരുവൻ ഓതുന്നത് കേട്ടാൽ, അവൻ അല്ലാഹുവിനെ ഭയപ്പെടുന്നുവെന്ന് നിനക്ക് കാണാമോ അവനാണ്.' (ദാരിമി.)

5. നബിﷺ പറയുന്നു: 'നിങ്ങളുടെ ഹൃദയങ്ങൾക്ക് ക്വുർആനോട് ഇണക്കമായിരിക്കുമ്പോൾ നിങ്ങളത് പാരായണം ചെയ്യുവിൻ. പൊരുത്തക്കേടാകുമ്പോൾ (വിരസത തോന്നുമ്പോൾ) അതിൽനിന്ന് എഴുന്നേറ്റുപോയിക്കൊള്ളുവിൻ'

إِنَّا سَنُلْقِى عَلَيْكَ قَوْلًا ثَقِيلًا ﴿٥﴾

**《5》 നിശ്ചയമായും ഭാരപ്പെട്ട ഒരു വചനം നാം നിന്റെ മേൽ ഇട്ടേച്ച് [അവതരിപ്പിച്ച്] തരാൻ പോകുന്നു.**

إِنَّ نَاشِئَةَ ٱلَّيْلِ هِىَ أَشَدُّ وَطْـًٔا وَأَقْوَمُ قِيلًا ﴿٦﴾

**《6》 നിശ്ചയമായും, രാത്രി (നമസ്കാരത്തിന്) ഉണർന്നെഴുന്നേൽക്കുക എന്നത്; അത് കൂടുതൽ ശക്തമായി സമ്മർദ്ദം ചെലുത്തുന്നതും, വാക്ക് കൂടുതൽ ചൊവ്വാക്കുന്നതുമത്രെ.**

إِنَّ لَكَ فِى ٱلنَّهَارِ سَبْحًا طَوِيلًا ﴿٧﴾

**《7》 നിശ്ചയമായും, പകലിൽ നിനക്ക് ദീർഘമായി ജോലിത്തിരക്കുണ്ട്.**

---

《5》 إِنَّا നിശ്ചയമായും നാം سَنُلْقِى ഇട്ടേച്ച് (അവതരിപ്പിച്ചു) തന്നേക്കും (തരാൻ പോകുന്നു) عَلَيْكَ നിന്റെ മേൽ قَوْلًا ഒരു (തരം) വചനം ثَقِيلًا ഭാരപ്പെട്ട, ഘനപ്പെട്ട 《6》 إِنَّ نَاشِئَةَ നിശ്ചയമായും ഉണർന്നെഴുന്നേൽപ് ٱلَّيْلِ രാത്രിയിലെ هِىَ അത് أَشَدُّ കഠിന (ശക്ത)മായതത്രെ وَطْـًٔا സമ്മർദ്ദം وَأَقْوَمُ കൂടുതൽ ചൊവ്വുള്ളതും,

ചൊവ്വാക്കുന്നതും قِيلاً വാക്ക്, വചനം ﴾7﴿ إِنَّ لَكَ നിശ്ചയമായും നിനക്കുണ്ട് فِى ٱلنَّهَارِ പകലിൽ سَبْحًا സഞ്ചാരം, വ്യാപരിക്കൽ (ജോലിത്തിരക്ക്) طَوِيلا നീണ്ട, ദീർഘിച്ച

---

ഭാരപ്പെട്ട വചനം ഇട്ടുതരാൻ പോകുന്നുവെന്ന് പറഞ്ഞത്, പിന്നീട് നബി ﷺക്ക് അവതരിക്കുവാനിരിക്കുന്ന ക്വുർആൻ വചനങ്ങൾ, നിയമനിർദ്ദേശങ്ങൾ ആദിയായവ ഉദ്ദേശിച്ചാകുന്നു. ക്വുർആന്റെ സന്ദേശങ്ങൾ നടപ്പിൽ വരുത്തലും, പ്രബോധനം ചെയ്യലും വളരെ ഭാരിച്ച കൃത്യമാണെന്ന് പറയേണ്ടതില്ലല്ലോ. അതുപോലെത്തന്നെ വഹ്‌യാകുന്ന ദിവ്യസന്ദേശങ്ങൾ സ്വീകരിക്കലും കേവലം ഭാരമേറിയ ഒരു കാര്യമത്രെ. തണുപ്പേറിയ ദിവസങ്ങളിൽ പോലും വഹ്‌യ് വരുമ്പോൾ നബി തിരുമേനിﷺയുടെ നെറ്റി വിയർക്കാറാകുമായിരുന്നുവെന്നും ഹദീഥുകളിൽ കാണാവുന്നതാണ്. ഭാരമേറിയതും അതിമഹത്തായതുമായ ആ ചുമതലകൾ ഏറ്റു വാങ്ങുവാനും നിറവേറ്റുവാനും വേണ്ടുന്ന ദൈവികസഹായവും ആത്മീയ ശക്തിയും സിദ്ധിക്കുവാനുള്ള മാർഗമത്രെ രാത്രി ഉറക്കത്തിൽനിന്ന് എഴുന്നേറ്റ് ചെയ്യുന്ന നമസ്കാരകർമം. രാത്രിയിലെ നമസ്കാരം പകലിലെ നമസ്കാരത്തെക്കാൾ പ്രയാസപ്പെട്ടതും ഭാരപ്പെട്ടതുമാണ്. അതേ സമയത്ത് ആത്മനിയന്ത്രണത്തിനും, ആത്മപരിശീലനത്തിനും അത് കൂടുതൽ ഉപകരിക്കുകയും ചെയ്യുന്നു. ഏകാഗ്രതയും, മനസ്സാന്നിധ്യവും അത് വർദ്ധിപ്പിക്കുന്നു. നാവിനും ഹൃദയത്തിനുമിടയിൽ കൂടുതൽ പൊരുത്തവും സംയോജനവും ഉണ്ടാകുന്നു. നിശ്ശബ്ദവും സ്വസ്ഥവുമായ അവസരമാണല്ലോ രാത്രിസമയം. അൽപം ഉറങ്ങി വിശ്രമിച്ചശേഷം എഴുന്നേറ്റ് വുദ്വൂ ചെയ്തു കഴിയുന്നതോടെ ശരീരത്തിനും മനസ്സിനും പുതിയൊരു ചൈതന്യവും ഉൻമേഷവും സംജാതമായിത്തീരുന്നു. അന്യചിന്തകളുടെയോ, ജോലിത്തിരക്കുകളുടെയോ അലട്ടില്ലാത്ത ആ അവസരം, നമസ്കാരം, പ്രാർത്ഥന, ക്വുർആൻ പാരായണം, ദിക്ർ, തസ്ബീഹ് തുടങ്ങിയ ആരാധനകൾ നടത്തുവാൻ ഏറ്റവും പറ്റിയതത്തന്നെ, ഇങ്ങനെയുള്ള വസ്തുതകളെയാണ് ഈ വചനങ്ങളിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്.

നബി തിരുമേനിﷺ അരുളിച്ചെയ്ത ഒരു വചനം ഇവിടെ ശ്രദ്ധേയമാകുന്നു. അതിന്റെ ചുരുക്കം ഇതാണ്: 'ഒരാൾ ഉറങ്ങുമ്പോൾ പിശാച് അവന്റെ പിരടിക്ക് മൂന്ന് കെട്ടുകൾ കെട്ടുന്നു. അവൻ ഉണരുമ്പോൾ അല്ലാഹുവിനെ സ്മരിക്കുന്നപക്ഷം ഒരു കെട്ടഴിഞ്ഞുപോകും. എഴുന്നേറ്റ് 'വുദ്വു' എടുത്താൽ മറ്റൊരു കെട്ടഴിയും, നമസ്കരിച്ചാൽ എല്ലാ കെട്ടുകളും അഴിഞ്ഞുപോകും. അങ്ങനെ, അവൻ ചൊടിയുള്ളവനും ഹൃദയം ശുദ്ധമായവനുമായി നേരം പുലരും. അല്ലാത്തപക്ഷം മനസ്സ് ദുഷിച്ചവനായും മടിയനായുംകൊണ്ടും നേരം പുലരും.'(ബു; മു.) ومن الله التوفيق

وَٱذْكُرِ ٱسْمَ رَبِّكَ وَتَبَتَّلْ إِلَيْهِ تَبْتِيلاً ﴿٨﴾

**﴾8﴿ നിന്റെ റബ്ബിന്റെ നാമം സ്മരിക്കുകയും, അവങ്കലേക്ക് (ഏകാഗ്രചിത്തനായി) ഒരു മുറിഞ്ഞടുക്കൽ അടുക്കുകയും ചെയ്യുക.**

رَّبُّ ٱلْمَشْرِقِ وَٱلْمَغْرِبِ لَآ إِلَٰهَ إِلَّا هُوَ فَٱتَّخِذْهُ وَكِيلًا ﴿٩﴾

﴾9﴿ ഉദയസ്ഥാനത്തിന്റെയും, അസ്തമയസ്ഥാനത്തിന്റെയും റബ്ബാകുന്നു (അവൻ); അവനല്ലാതെ ആരാധ്യനേയില്ല. അതിനാൽ, അവനെ നീ (എല്ലാ കാര്യവും) ഭരമേൽപിക്കപ്പെട്ടവനാക്കിക്കൊള്ളുക.

وَٱصْبِرْ عَلَىٰ مَا يَقُولُونَ وَٱهْجُرْهُمْ هَجْرًا جَمِيلًا ﴿١٠﴾

﴾10﴿ അവർ [അവിശ്വാസികൾ] പറഞ്ഞുവരുന്നതിനെക്കുറിച്ച് നീ ക്ഷമ കൈകൊള്ളുകയും, ഭംഗിയായ വിധത്തിൽ അവരെ വെടിഞ്ഞുനിൽക്കുകയും ചെയ്യുക.

وَذَرْنِى وَٱلْمُكَذِّبِينَ أُو۟لِى ٱلنَّعْمَةِ وَمَهِّلْهُمْ قَلِيلًا ﴿١١﴾

﴾11﴿ എന്നെയും സുഖാനുഗ്രഹത്തിന്റെ ആൾക്കാരായ (ആ) വ്യാജവാദികളെയും വിട്ടേക്കുകയും, അവർക്ക് അൽപം ഇടനൽകുകയും ചെയ്യുക. [അവരുടെ കാര്യം ഞാൻ തീരുമാനിച്ചുകൊള്ളാം.]

---

﴾8﴿ وَٱذْكُرِ നീ ഓർമിക്കുക (സ്മരിക്കുക, പറയുക)യും ചെയ്യുക ٱسْمَ رَبِّكَ നിന്റെ റബ്ബിന്റെ നാമം وَتَبَتَّلْ (ഇതരചിന്തകൾ വിട്ട്) മുറിഞ്ഞു (മിനക്കെട്ടു)ചെല്ലുക إِلَيْهِ അവങ്കലേക്ക് تَبْتِيلًا ഒരു (നല്ലതരം) മുറിഞ്ഞുചെല്ലൽ ﴾9﴿ رَّبُّ ٱلْمَشْرِقِ ഉദയസ്ഥാനത്തിന്റെ റബ്ബാകുന്നു وَٱلْمَغْرِبِ അസ്തമയസ്ഥാനത്തിന്റെയും لَآ إِلَٰهَ ആരാധ്യനേയില്ല إِلَّا هُوَ അവനല്ലാതെ فَٱتَّخِذْهُ അതിനാൽ അവനെ ആക്കിക്കൊള്ളുക وَكِيلًا ഭരമേൽപിക്കപ്പെട്ടവൻ, ഭാരമേറ്റവൻ, ഏൽപനക്കാരൻ ﴾10﴿ وَٱصْبِرْ നീ ക്ഷമിക്കുകയും ചെയ്യുക عَلَىٰ مَا يَقُولُونَ അവർ പറഞ്ഞുവരുന്നതിനെപ്പറ്റി وَٱهْجُرْهُمْ അവരെ വെടിയുക (വിട്ടുനിൽക്കുക)യും ചെയ്യുക هَجْرًا ഒരു വെടിയൽ جَمِيلًا ഭംഗിയായായ, സുന്ദരമായ ﴾11﴿ وَذَرْنِى എന്നെ വിട്ടേക്കുകയും ചെയ്യുക وَٱلْمُكَذِّبِينَ വ്യാജമാക്കുന്നവരെയും أُو۟لِى ٱلنَّعْمَةِ സുഖാനുഗ്രഹത്തിന്റെ (സൗഖ്യത്തിന്റെ) ആൾക്കാരായ وَمَهِّلْهُمْ അവർക്ക് ഇട (ഒഴിവ്) കൊടുക്കുകയും ചെയ്യുക قَلِيلًا അൽപം, കുറച്ച്

---

അല്ലാഹു അല്ലാതെ ആരാധ്യനേയില്ല (لا إله الا الله) എന്ന തൗഹീദിന്റെ വാക്യം സ്വീകരിക്കുന്നതോടെ അനിവാര്യമായിത്തീരുന്ന കടമയാണ് സകല കാര്യങ്ങളും അല്ലാഹുവിൽ അർപ്പിക്കലും, അവനെ കാര്യകർത്താവായി സ്വീകരിക്കലും എന്ന് 8 ഉം 9

ഉം വചനങ്ങളിൽനിന്ന് മനസ്സിലാക്കാം. പ്രതികാരേച്ഛയോ വിദ്വേഷമോ കൂടാതെ, മന സ്സുകൊണ്ടും ആശയംകൊണ്ടും ശത്രുക്കളുമായി അകന്നു നിൽക്കണം, അവരുടെ അക്രമങ്ങളുടെ നേരെ കണ്ണടക്കണം, നയപൂർവം പെരുമാറണം, എന്നൊക്കെയാണ് 10 -ാം വചനത്തിൽ ഉപദേശിക്കുന്നത്. ശത്രുക്കളുടെ അക്രമങ്ങളെ സംബന്ധിച്ച് എടു ക്കേണ്ട നടപടി അല്ലാഹു എടുത്തുകൊള്ളുമെന്നും അതിന് അൽപ കാലത്തെ താമസം കൂടിയുണ്ടെന്നുംഅതുവരെ ക്ഷമിക്കണമെന്നും പറഞ്ഞു സമാധാനിപ്പിക്കുന്നതാണ് 11 -ാം വചനം. അവർക്ക് അനുഭവപ്പെടുവാനിരിക്കുന്ന ശിക്ഷകളെക്കുറിച്ച് അടുത്ത വചനങ്ങളിൽ പ്രസ്താവിക്കുന്നു:-

إِنَّ لَدَيْنَآ أَنكَالًا وَجَحِيمًا ﴿١٢﴾

**《12》 നിശ്ചയമായും, നമ്മുടെ അടുക്കൽ കനത്ത വിലങ്ങുകളും, കത്തിജ്വലിക്കുന്ന അഗ്നിയുമുണ്ട്;**

وَطَعَامًا ذَا غُصَّةٍ وَعَذَابًا أَلِيمًا ﴿١٣﴾

**《13》 (കീഴ്പോട്ടിറങ്ങാതെ തൊണ്ടയിൽ) അടഞ്ഞു നിൽക്കുന്ന ഭക്ഷണവും, വേദനയേറിയ ശിക്ഷയും ഉണ്ട്.**

يَوْمَ تَرْجُفُ ٱلْأَرْضُ وَٱلْجِبَالُ وَكَانَتِ ٱلْجِبَالُ كَثِيبًا مَّهِيلًا ﴿١٤﴾

**《14》 ഭൂമിയും, പർവ്വതങ്ങളും വിറകൊള്ളുകയും പർവ്വതങ്ങൾ അലിഞ്ഞൊഴുകുന്ന മണൽകുന്ന് (പോലെ) ആകുകയും ചെയ്യുന്ന ദിവസം! [അന്നായിരിക്കും അത്.]**

---

《12》 إِنَّ لَدَيْنَآ നിശ്ചയമായും നമ്മുടെ അടുക്കലുണ്ട് أَنكَالًا കനത്ത വിലങ്ങു കൾ, ഭാരിച്ച ചങ്ങലകൾ وَجَحِيمًا ജ്വലിക്കുന്ന അഗ്നിയും 《13》 وَطَعَامًا ഭക്ഷണവും ذَا غُصَّةٍ തൊണ്ടയിൽ കെട്ടുന്നതായ, അടഞ്ഞുനിൽക്കുന്ന وَعَذَابًا ശിക്ഷയും أَلِيمًا വേദനയേറിയ 《14》 يَوْمَ تَرْجُفُ വിറകൊള്ളുന്ന (കിടുത്തുപോകുന്ന) ദിവസം ٱلْأَرْضُ ഭൂമി وَٱلْجِبَالُ പർവ്വതങ്ങളും, മലകളും وَكَانَتِ ٱلْجِبَالُ പർവ്വതങ്ങൾ ആകുകയും كَثِيبًا മണൽക്കുന്ന് (പോലെ) مَّهِيلًا അലിഞ്ഞു ഒഴുകുന്ന, ഉതിർന്നൊലിക്കുന്ന

---

കിയാമത്ത്നാളിലെ സംഭവവികാസങ്ങളെയും ശിക്ഷകളെയുമാണ് ഈ വച നങ്ങളിൽ ചൂണ്ടിക്കാട്ടുന്നത്. 'സക്കൂം', 'ളരീഉ്'(زقوم ، ضريع) മുതലായ നരകീയ ഭക്ഷ്യവിഭവങ്ങളെ ഉദ്ദേശിച്ചാണ് തൊണ്ടയിൽ അടഞ്ഞുനിൽക്കുന്ന ഭക്ഷണം എന്ന് പറഞ്ഞിരിക്കുന്നത്. ഒന്നാമത്തെതിനെപ്പറ്റി സൂ: ദുഖാൻ 43 ലും, രണ്ടാമ ത്തേതിനെപ്പറ്റി സൂ: ഗ്വാശിയഃ (الغاشية) 6 ലും പ്രസ്താവിച്ചിരിക്കുന്നത് കാണാം.

إِنَّآ أَرۡسَلۡنَآ إِلَيۡكُمۡ رَسُولٗا شَٰهِدًا عَلَيۡكُمۡ كَمَآ أَرۡسَلۡنَآ إِلَىٰ فِرۡعَوۡنَ رَسُولٗا ﴿١٥﴾

**﴾15﴿ (ജനങ്ങളേ) നിശ്ചയമായും നാം നിങ്ങളുടെ മേൽ സാക്ഷിയായ ഒരു റസൂലിനെ നിങ്ങളിലേക്ക് അയച്ചിരിക്കുന്നു; ഫിർഔന്റെ അടുക്കലേക്ക് ഒരു റസൂലിനെ നാം അയച്ചത്പോലെ (ത്തന്നെ).**

فَعَصَىٰ فِرۡعَوۡنُ ٱلرَّسُولَ فَأَخَذۡنَٰهُ أَخۡذٗا وَبِيلٗا ﴿١٦﴾

**﴾16﴿ എന്നിട്ട് ഫിർഔൻ (ആ) റസൂലിനോട് അനുസരണക്കേട് കാണിച്ചു. അപ്പോൾ, നാം അവനെ കടുത്തതായ ഒരു പിടുത്തം പിടിച്ചു (ശിക്ഷിച്ചു).**

---

﴾15﴿ إِنَّآ أَرۡسَلۡنَآ നിശ്ചയമായും നാം അയച്ചിരിക്കുന്നു إِلَيۡكُمۡ നിങ്ങളിലേക്ക് رَسُولٗا ഒരു റസൂലിനെ, ദൂതനെ شَٰهِدًا عَلَيۡكُمۡ നിങ്ങളുടെമേൽ സാക്ഷിയായ كَمَآ أَرۡسَلۡنَآ നാം അയച്ചതുപോലെ إِلَىٰ فِرۡعَوۡنَ ഫിർഔന്റെ അടുക്കലേക്ക് رَسُولا ഒരു റസൂലിനെ ﴾16﴿ فَعَصَىٰ എന്നിട്ട് അനുസരണക്കേട് ചെയ്തു, എതിര് പ്രവർത്തിച്ചു فِرۡعَوۡنُ ഫിർഔൻ ٱلرَّسُولَ റസൂലിനോട് فَأَخَذۡنَٰهُ അപ്പോൾ നാമവനെ പിടിച്ചു أَخۡذٗا ഒരു പിടുത്തം وَبِيلٗا കടുത്ത, ശക്തമായ

---

ഏതുനിലക്കും നിങ്ങളെക്കാൾ വമ്പിച്ച ശക്തിയും, യോഗ്യതയും, സ്വാധീനവുമെല്ലാം ഉണ്ടായിരുന്ന ഫിർഔനും അവന്റെ ആൾക്കാരും റസൂലിനെ അനുസരിക്കായ്ക നിമിത്തം അനുഭവിക്കേണ്ടിവന്ന ഭയങ്കര ശിക്ഷയെക്കുറിച്ച് നിങ്ങൾക്കറിവുണ്ടല്ലോ. അപ്പോൾ, ഇഹത്തിൽവെച്ചുതന്നെ നിങ്ങളെ ശിക്ഷിക്കുവാൻ അല്ലാഹുവിന് ഒരു പ്രയാസവുമില്ലെന്ന് നിങ്ങൾക്ക് മനസ്സിലാക്കാം എന്ന് താൽപര്യം. എനി, ഐഹികശിക്ഷയിൽനിന്ന് നിങ്ങൾക്ക് ഒഴിവുകിട്ടിയാൽതന്നെ, ക്വിയാമത്ത്നാളിൽ പരലോക ശിക്ഷയിൽനിന്ന് നിങ്ങൾക്ക് എങ്ങനെ മോചനം ലഭിക്കുവാനാണ് എന്ന് അടുത്ത വചനത്തിൽ അല്ലാഹു അവരോട് ചോദിക്കുന്നു.

فَكَيۡفَ تَتَّقُونَ إِن كَفَرۡتُمۡ يَوۡمٗا يَجۡعَلُ ٱلۡوِلۡدَٰنَ شِيبًا ﴿١٧﴾

**﴾17﴿ എന്നാൽ, നിങ്ങൾ അവിശ്വസിക്കുകയാണെങ്കിൽ, കുട്ടികളെ നരച്ചവരാക്കുന്ന ഒരു (ഭയങ്കര) ദിവസത്തെ നിങ്ങൾ എങ്ങനെയാണ് സൂക്ഷിക്കുക?!**

ٱلسَّمَآءُ مُنفَطِرٌۢ بِهِۦ ۚ كَانَ وَعْدُهُۥ مَفْعُولًا ﴿١٨﴾

﴾18﴿ ആകാശം അതുമൂലം പൊട്ടിപ്പിളർന്നതായിരിക്കും. അവന്റെ [അല്ലാഹുവിന്റെ] വാഗ്ദത്തം പ്രവർത്തനത്തിൽ വരുത്തപ്പെടുന്നതാകുന്നു.

إِنَّ هَٰذِهِۦ تَذْكِرَةٌ ۖ فَمَن شَآءَ ٱتَّخَذَ إِلَىٰ رَبِّهِۦ سَبِيلًا ﴿١٩﴾

﴾19﴿ നിശ്ചയമായും, ഇത് ഒരു (മഹത്തായ) ഉപദേശമാണ്. ആകയാൽ, ആർ (വേണമെന്ന്) ഉദ്ദേശിക്കുന്നുവോ അവൻതന്റെ റബ്ബിങ്കലേക്ക് ഒരുമാർഗം ഏർപ്പെടുത്തിക്കൊള്ളട്ടെ!

---

﴾17﴿ فَكَيْفَ എന്നാൽ എങ്ങനെയാണ് تَتَّقُونَ നിങ്ങൾ സൂക്ഷിക്കുക إِن كَفَرْتُمْ നിങ്ങൾ അവിശ്വസിക്കയാണെങ്കിൽ يَوْمًا ഒരു ദിവസത്തെ يَجْعَلُ ആക്കുന്ന ٱلْوِلْدَٰنَ കുട്ടികളെ شِيبًا നരച്ചവർ ﴾18﴿ ٱلسَّمَآءُ ആകാശം مُنفَطِرٌۢ بِهِۦ അത്മൂലം പൊട്ടിപ്പിളർന്നതായിരിക്കും كَانَ وَعْدُهُۥ അവന്റെ വാഗ്ദത്തമാകുന്നു مَفْعُولًا പ്രവർത്തിക്കപ്പെടുന്നത് (പ്രയോഗത്തിൽ വരുത്തപ്പെടുന്നത്) ﴾19﴿ إِنَّ هَٰذِهِۦ നിശ്ചയമായും ഇത് تَذْكِرَةٌ ഒരു ഉപദേശ (ഉൽബോധന)മാണ് فَمَن شَآءَ അപ്പോൾ (എന്നാൽ) ആർ ഉദ്ദേശിക്കുന്നുവോ, വേണമെന്നുവെച്ചവൻ ٱتَّخَذَ ഉണ്ടാക്കണം, ഏർപ്പെടുത്തട്ടെ, ആക്കട്ടെ إِلَىٰ رَبِّهِۦ തന്റെ റബ്ബിങ്കലേക്ക് سَبِيلًا മാർഗം, വല്ല വഴിയും

---

അല്ലാഹുവിൽ നിന്നുള്ള ശിക്ഷ ഒഴിവായിക്കിട്ടുവാനും, അവന്റെ പ്രീതിയും അനുഗ്രഹവും ലഭിക്കുവാനും ഉദ്ദേശിക്കുന്നവർ അതിനുള്ള മാർഗം- അതെ, സത്യവിശ്വാസവും സൽക്കർമവും -സ്വീകരിച്ചുകൊണ്ട് അവനെ അനുസരിച്ചു ജീവിക്കേണ്ടതാണ് എന്ന് സാരം. സൂറത്തിന്റെ ആരംഭത്തിൽ രാത്രിയുടെ പകുതി സമയമോ, അല്ലെങ്കിൽ അൽപം ഏറിയോ കുറഞ്ഞോ നമസ്കരിക്കുവാൻ കൽപിക്കുകയുണ്ടായല്ലോ. കുറേകാലത്തോളം നബിﷺയും സത്യവിശ്വാസികളും ആ കൽപനയനുസരിച്ച് നമസ്കാര കർമം നിർവഹിക്കുകയും ചെയ്തു വന്നു. അതിന് ശേഷം അടുത്ത ആയത്ത് മുഖേന ആ കൽപനയിൽ അല്ലാഹു ഇളവ് നൽകിയിരിക്കയാണ്. ഇളവ് നൽകുവാനുള്ള കാരണങ്ങളും ആ സുദീർഘമായ വചനത്തിൽ തന്നെ കാണാം.

## വിഭാഗം- 2

إِنَّ رَبَّكَ يَعْلَمُ أَنَّكَ تَقُومُ أَدْنَىٰ مِن ثُلُثَيِ ٱلَّيْلِ وَنِصْفَهُۥ وَثُلُثَهُۥ

﴾20﴿ നിശ്ചയമായും, നിന്റെ റബ്ബ് അറിയുന്നു: രാത്രിയുടെ ഏതാണ്ട് മൂന്നിൽ രണ്ടുഭാഗവും, പകുതിയും മൂന്നിലൊന്നും (സമയം) നീയും,

| | |
|---|---|
| وَطَآئِفَةٌ مِّنَ ٱلَّذِينَ مَعَكَ ۚ | നിന്റെ കൂടെയുള്ളവരിൽ ഒരു വിഭാഗവും എഴുന്നേറ്റ് (നമസ്കരിച്ചു) വരുന്നുണ്ടെന്ന്. |
| وَٱللَّهُ يُقَدِّرُ ٱلَّيْلَ وَٱلنَّهَارَ ۚ عَلِمَ أَن لَّن تُحْصُوهُ فَتَابَ عَلَيْكُمْ ۖ فَٱقْرَءُوا۟ مَا تَيَسَّرَ مِنَ ٱلْقُرْءَانِ ۚ | അല്ലാഹുവത്രെ, രാത്രിയെയും, പകലിനെയും കണക്കാക്കിക്കൊണ്ടിരിക്കുന്നത്. നിങ്ങൾക്ക് അത് (തിട്ടമായി) ക്ലിപ്തപ്പെടുത്താവതല്ല എന്ന് അവന്നറിയാം. ആകയാൽ, അവൻ നിങ്ങളുടെ പേരിൽ (ഇളവുനൽകി) മടക്കം സ്വീകരിച്ചിരിക്കുന്നു. എനി, നിങ്ങൾ ക്വുർആനിൽനിന്നും സൗകര്യപ്പെട്ടത് ഓതി (നമസ്കരിച്ചു) കൊള്ളുവിൻ. |
| عَلِمَ أَن سَيَكُونُ مِنكُم مَّرْضَىٰ | അവന്നറിയാം, നിങ്ങളിൽ രോഗികൾ ഉണ്ടായേക്കുന്നതാണെന്ന്; |
| وَءَاخَرُونَ يَضْرِبُونَ فِى ٱلْأَرْضِ يَبْتَغُونَ مِن فَضْلِ ٱللَّهِ ۙ وَءَاخَرُونَ يُقَـٰتِلُونَ فِى سَبِيلِ ٱللَّهِ | വേറെ ചിലർ അല്ലാഹുവിന്റെ അനുഗ്രഹത്തിൽനിന്ന് അന്വേഷിച്ചുകൊണ്ട് ഭൂമിയിൽ സഞ്ചരിക്കുമെന്നും, വേറെ ചിലർ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധത്തിലേർപ്പെടുകയും ചെയ്യുമെന്നും (അറിയാം), |
| فَٱقْرَءُوا۟ مَا تَيَسَّرَ مِنْهُ ۚ وَأَقِيمُوا۟ ٱلصَّلَوٰةَ وَءَاتُوا۟ ٱلزَّكَوٰةَ وَأَقْرِضُوا۟ ٱللَّهَ قَرْضًا حَسَنًا | അതിനാൽ, നിങ്ങൾ അതിൽ ക്വുർആനിൽ നിന്ന് സൗകര്യപ്പെട്ടത് ഓതി (നമസ്കരിച്ചു) കൊള്ളുക. നമസ്കാരം നിലനിറുത്തുകയും, സക്കാത്തുകൊടുക്കുകയും അല്ലാഹുവിന്ന് നല്ല കടം കൊടുക്കുകയും ചെയ്യുവിൻ. |

وَمَا تُقَدِّمُواْ لِأَنفُسِكُم مِّنْ خَيْرٍ تَجِدُوهُ عِندَ ٱللَّهِ هُوَ خَيْرًا وَأَعْظَمَ أَجْرًا

**നിങ്ങൾ നിങ്ങൾക്ക് തന്നെ വേണ്ടി വല്ല നന്മയും മുൻകൂട്ടി ചെയ്തുവെക്കുന്നതായാൽ, അത് കൂടുതൽ ഗുണകരമായതും, വളരെ മഹത്തായ പ്രതിഫലമുള്ളതായും അല്ലാഹുവിന്റെ അടുക്കൽ നിങ്ങൾ അതിനെ കണ്ടെത്തുന്നതാണ്.**

وَٱسْتَغْفِرُواْ ٱللَّهَ ۖ إِنَّ ٱللَّهَ غَفُورٌ رَّحِيمٌ ﴿٢٠﴾

**നിങ്ങൾ അല്ലാഹുവിനോട് പാപമോചനം തേടുകയും ചെയ്യുവിൻ. നിശ്ചയമായും, അല്ലാഹു വളരെ പൊറുക്കുന്നവനും, കരുണാനിധിയുമാകുന്നു.**

---

﴾**20**﴿ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് يَعْلَمُ അറിയും, അറിയുന്നു أَنَّكَ تَقُومُ നീ എഴുന്നേൽക്കുന്നു (നമസ്കരിക്കുന്നു) എന്ന് أَدْنَىٰ അടുത്തത് (ഏതാണ്ട്) مِن ثُلُثَيِ മൂന്നിൽ രണ്ടംശത്തോട് ٱلَّيْلِ രാത്രിയുടെ وَنِصْفَهُ അതിന്റെ പകുതിയും وَثُلُثَهُ അതിന്റെ മൂന്നിലൊന്നും وَطَآئِفَةٌ ഒരു വിഭാഗവും, കൂട്ടരും مِّنَ ٱلَّذِينَ യാതൊരുവരിൽനിന്ന് مَعَكَ നിന്റെ കൂടെയുള്ള وَٱللَّهُ അല്ലാഹു, അല്ലാഹുവത്രെ يُقَدِّرُ കണക്കാക്കുന്നു, നിർണയിക്കുന്നത് ٱلَّيْلَ وَٱلنَّهَارَ രാവിനെയും പകലിനെയും عَلِمَ അവൻ അറിഞ്ഞിരിക്കുന്നു, അവന് അറിയാം أَن لَّن تُحْصُوهُ നിങ്ങളതിനെ ക്ലിപ്തമാക്കുക (തിട്ടപ്പെടുത്തുക- സൂക്ഷ്മമായറിയുക) ഇല്ലെന്ന് فَتَابَ ആകയാൽ അവൻ മടക്കം സ്വീകരിച്ചു عَلَيْكُمْ നിങ്ങളുടെ പേരിൽ فَٱقْرَءُواْ എനി (അതിനാൽ) നിങ്ങൾ ഓതുവിൻ, പാരായണം ചെയ്വിൻ مَا تَيَسَّرَ സൗകര്യപ്പെട്ടത്, എളുപ്പമായത് مِنَ ٱلْقُرْءَانِ ക്വുർആനിൽനിന്ന് عَلِمَ അവന്നറിയാം أَن سَيَكُونُ ആയിത്തീരും (വഴിയെ ഉണ്ടാകും) എന്ന് مِنكُم നിങ്ങളിൽ (നിന്ന്) مَّرْضَىٰ രോഗികൾ وَءَاخَرُونَ വേറെ ചിലർ, മറ്റ് ചിലർ يَضْرِبُونَ അവർ സഞ്ചരിക്കും فِى ٱلْأَرْضِ ഭൂമിയിൽ يَبْتَغُونَ അന്വേഷിച്ചു (തേടി)ക്കൊണ്ട് مِن فَضْلِ ٱللَّهِ അല്ലാഹുവിന്റെ ദയവിൽ (അനുഗ്രഹത്തിൽ) നിന്ന് وَءَاخَرُونَ വേറെ ചിലർ يُقَٰتِلُونَ യുദ്ധവും ചെയ്യും فِى سَبِيلِ ٱللَّهِ അല്ലാഹുവിന്റെ മാർഗത്തിൽ فَٱقْرَءُواْ അതിനാൽ നിങ്ങൾ ഓതുവിൻ مَا تَيَسَّرَ സൗകര്യമായത് مِنْهُ അതിൽനിന്ന് وَأَقِيمُواْ നിങ്ങൾ നിലനിറുത്തുകയും ചെയ്യുവിൻ ٱلصَّلَوٰةَ നമസ്കാരം وَءَاتُواْ ٱلزَّكَوٰةَ സക്കാത്ത് കൊടുക്കുകയും ചെയ്യുക وَأَقْرِضُوا ٱللَّهَ നിങ്ങൾ അല്ലാഹുവിന് കടം കൊടുക്കുകയും ചെയ്യുവിൻ قَرْضًا കടം, ഒരു കടം حَسَنًا നല്ലതായ وَمَا تُقَدِّمُواْ നിങ്ങൾ മുൻകൂട്ടി ചെയ്തു

വെക്കുന്നത്, എന്ത് മുന്തിച്ചാലും لِأَنفُسِكُم നിങ്ങൾക്ക് തന്നെവേണ്ടി مِّنْ خَيْرٍ നല്ലതായിട്ട്, ഉത്തമമായതിൽനിന്ന്, വല്ല നന്മയും تَجِدُوهُ നിങ്ങളത് കണ്ടെത്തും, നിങ്ങൾക്ക് കിട്ടും عِندَ ٱللَّهِ അല്ലാഹുവിങ്കൽ هُوَ അത് (തന്നെ) خَيْرًا ഗുണമായിട്ട്, ഉത്തമമായ നിലക്ക് وَأَعْظَمَ ഏറ്റം (വളരെ) മഹത്തായതായും أَجْرًا പ്രതിഫലം وَٱسْتَغْفِرُوا۟ നിങ്ങൾ പാപമോചനം തേടുകയും ചെയ്യുവിൻ ٱللَّهَ അല്ലാഹുവോട് إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു غَفُورٌ വളരെ പൊറുക്കുന്നവനാണ് رَّحِيمٌ കരുണാനിധിയാണ്

---

റസൂൽ തിരുമേനിﷺയുടെ (രാത്രി) നമസ്കാരത്തെക്കുറിച്ച് തനിക്ക് പറഞ്ഞുതരണമെന്ന് സഅ്ദുബ്നുഹിശാം (റ) ആഇശഃ (റ)യോട് ആവശ്യപ്പെട്ടപ്പോൾ ആഇശഃ (റ) അദ്ദേഹത്തോട് ചോദിച്ചു: 'താൻ ഈ സൂറത്ത് സൂഃ മുസമ്മിൽ- ഓതാറില്ലേ?!' അദ്ദേഹം മറുപടി പറഞ്ഞു: 'ഇല്ലാതേ!' അപ്പോൾ ആഇശഃ (റ) പറഞ്ഞു: 'എന്നാൽ, ഈ സൂറത്തിന്റെ ആദ്യത്തിൽ അല്ലാഹു രാത്രി നമസ്കാരം നിർബന്ധമാക്കി. അങ്ങനെ, റസൂൽ തിരുമേനിﷺയും സ്വഹാബികളും ഒരു കൊല്ലത്തോളം അവരുടെ പാദങ്ങളിൽ നീരുകെട്ടുമാറ് നമസ്കാരം നിർവ്വഹിച്ചുവന്നു. പന്ത്രണ്ട് മാസക്കാലം ഈ സൂറത്തിന്റെ അവസാനഭാഗം അല്ലാഹു ആകാശത്ത് സൂക്ഷിച്ചുവെച്ചു. (അവതരിപ്പിച്ചില്ല.) പിന്നീട് സൂറത്തിന്റെ അവസാനത്തിൽ ലഘൂകരണം അവതരിപ്പിച്ചു. അങ്ങനെ, രാത്രി നമസ്കാരം നിർബന്ധമായിരുന്നതിനുശേഷം അത് ഐച്ഛികകർമം (نافلة) ആയിത്തീർന്നു.'(അ; മു; ദാ; ന.)

ഒരു കൊല്ലക്കാലമായിരുന്നു നബിﷺയും സ്വഹാബികളും രാത്രി നമസ്കാരം നിർബന്ധകർമമായി ആചരിച്ചുവന്നത് എന്നാണല്ലോ ഈ ഹദീഥിൽ ആഇശാഃ (റ) പ്രസ്താവിച്ചിരിക്കുന്നത്. വേറെ ചില സ്വഹാബികളിൽ നിന്ന് നിവേദനം ചെയ്യപ്പെട്ട ഹദീഥുകളിൽ കൂടുതൽ കൊല്ലങ്ങളോളം അത് നിർബന്ധമായിരുന്നുവെന്നും വന്നിരിക്കുന്നു. അതിനാൽ, രാത്രി നമസ്കാരത്തിന്റെ നിർബന്ധനിയമം എത്രകാലം നിലനിൽക്കുകയുണ്ടായെന്ന് തീർത്തുപറയുവാൻ നമുക്ക് പ്രയാസമുണ്ട്. സൂറത്തിന്റെ ആദ്യഭാഗം അവതരിച്ച കാലത്ത് ഒരുപക്ഷേ, ആഇശാ (റ) ജനിച്ചിരുന്നുവോ എന്ന്പോലും സംശയിക്കേണ്ടിയിരിക്കുന്നു. അല്ലാഹുവിനറിയാം. ഏതായാലും, ഈ ആയത്തിൽനിന്ന് നമുക്ക് താഴെ കാണുന്ന സംഗതികൾ മനസ്സിലാക്കാവുന്നതാണ്:-

ഇസ്ലാമിന്റെ ആരംഭത്തിൽ -ഈ സൂറത്തിലെ ആദ്യഭാഗങ്ങളിൽ കാണുന്നത്പോലെ- രാത്രി നമസ്കാരം മുസ്ലിംകൾക്ക് നിർബന്ധമായിരുന്നു. നബിﷺയും സ്വഹാബികളും കുറേക്കാലം ഒരു നിർബന്ധകടമയെന്ന നിലക്ക് അത് ആചരിച്ചുവന്നശേഷമാണ് ഈ വചനം മുഖേന പ്രസ്തുത നിർബന്ധം ഇളവ് ചെയ്യപ്പെട്ടത്. ചിലപ്പോൾ രാത്രി ഏതാണ്ട് മൂന്നിൽ രണ്ട് ഭാഗവും, ചിലപ്പോൾ പകുതിയും, മറ്റ് ചിലപ്പോൾ മൂന്നിലൊരു ഭാഗവും അവർ നമസ്കരിച്ചിരുന്നു.

സമയം ക്ലിപ്തമായി അറിയത്തക്ക ഘടികാരം മുതലായ ഉപകരണങ്ങളില്ലാത്ത കാലത്ത് സമയം കൃത്യമായി കണക്കാക്കുവാൻ പ്രയാസമാണല്ലോ. മാത്രമല്ല, നിർബന്ധ കൽപന വന്നപ്പോൾതന്നെ രാത്രിയുടെ പകുതിയോ, അല്ലെങ്കിൽ കൂടുതലോ, അൽപം കുറച്ചോ സമയം എടുക്കാവുന്നതാണെന്ന് അല്ലാഹു വ്യക്തമാക്കിയിട്ടുമുണ്ട്. (2, 3, 4 വചനങ്ങൾ നോക്കുക.) ഏതായാലും ഇത്രയും സമയം രാത്രി ഉറക്കൊഴിച്ച്– കാലിൽ നീരുപോലും കെട്ടുമാറ്– ആ കൃത്യം നബിﷺയും സ്വഹാബികളും തെറ്റാതെ അനുഷ്ഠിച്ചുവരുന്നതും, അല്ലാഹുവിന്റെ കൽപന അനുസരിക്കുന്നതിൽ അവർക്കുള്ള താൽപര്യവും അല്ലാഹു കണ്ടറിയുന്നുണ്ട്; രാപ്പകലുകളുടെ ഏറ്റക്കുറവുകളും, ഓരോന്നിന്റെ കൃത്യ അളവുകളും, അവയിൽ എന്തെല്ലാം നടമാടിക്കൊണ്ടിരിക്കുന്നുവെന്ന സൂക്ഷ്മവിവരവും അല്ലാഹുവിങ്കലുണ്ട്; അവയുടെ നിയന്ത്രണം അവന്റെ പക്കലാണുള്ളത്; സൃഷ്ടികൾക്ക് അതൊന്നും ശരിക്കറിഞ്ഞുകൂടാ. എന്നൊക്കെ ചൂണ്ടിക്കാട്ടിക്കൊണ്ട് പ്രസ്തുത നിർബന്ധത്തെ ( وجوب) നിങ്ങളുടെ പേരിൽ അവൻ മടക്കം സ്വീകരിച്ചിരിക്കുന്നു (فتاب عليكم) എന്ന വാക്യം മുഖേന അല്ലാഹു ഇളവ് ചെയ്തിരിക്കുന്നു.

എനി മേലിൽ, രാത്രി നമസ്കാരം അത്ര കർശനമായി ആചരിക്കേണ്ടതില്ല. ഓരോരുത്തന്റെയും കഴിവും സൗകര്യവുമനുസരിച്ച് അനുഷ്ഠിച്ചാൽ മതിയാകും എന്നത്രെ 'ക്വുർആനിൽനിന്നും സൗകര്യമായത് ഓതിക്കൊള്ളുക (فاقرأوا ما تيسر من القرآن)' എന്ന വാക്യത്തിന്റെ താൽപര്യം. നമസ്കാരത്തിന്റെ ദൈർഘ്യം സ്ഥിതിചെയ്യുന്നത് പ്രധാനമായും അതിലെ ക്വുർആൻ പാരായണത്തിന്റെ തോതനുസരിച്ചായിരിക്കുമല്ലോ.

രാത്രി നമസ്കാരത്തിന്റെ നിർബന്ധത്തിലും, സമയദൈർഘ്യത്തിലും ഇളവ് നൽകുവാനുള്ള കാരണവും ഈ വചനത്തിൽ അല്ലാഹു വിവരിച്ചിരിക്കുന്നു. ചിലർ രോഗബാധിതരായിരിക്കാം;മറ്റുചിലർ ഉപജീവനമാർഗം അന്വേഷിച്ചും മറ്റും യാത്രകളിൽ ഏർപ്പെട്ടേക്കാം; വേറെ ചിലർ അല്ലാഹുവിന്റെ മാർഗത്തിലുള്ള ധർമയുദ്ധത്തിൽ ഏർപ്പെട്ടേക്കാം; ഇങ്ങനെ പല അസൗകര്യങ്ങളും സത്യവിശ്വാസികൾക്ക് പലപ്പോഴും ഉണ്ടാകാവുന്നതാണ്. ഇങ്ങനെയുള്ള കാരണത്താലാണ് സൗകര്യമനുസരിച്ച് നിർവ്വഹിച്ചാൽ മതിയെന്ന് കൽപിച്ചിരിക്കുന്നത്. ഈ വചനം അവതരിക്കുന്ന കാലത്ത് ഇസ്‌ലാമിൽ യുദ്ധം നടപ്പാക്കപ്പെട്ടിട്ടില്ല. മക്കീസൂറത്തുകളിൽപെട്ടതാണല്ലോ ഈ അദ്ധ്യായം. അപ്പോൾ, വരാനിരിക്കുന്ന മുടക്കുകളെ നേരത്തെത്തന്നെ പരിഗണിച്ചിരിക്കുന്നത് അല്ലാഹുവിന്റെ മഹത്തായ കാരുണ്യത്തെയും അനുഗ്രഹത്തെയുമാണ് കുറിക്കുന്നത്. നബിﷺയെ സംബന്ധിച്ചിടത്തോളം ഇതൊരു പ്രവചനം കൂടിയായിരിക്കും. കൂടാതെ, കച്ചവടം, കൃഷി മുതലായ ഉപജീവനമാർഗങ്ങൾക്ക്‌വേണ്ടി യാത്ര ചെയ്യുന്നത് അല്ലാഹുവിന്റെ അടുക്കൽ തൃപ്തിപ്പെട്ട കാര്യമാണെന്നുകൂടി ഈ വചനത്തിൽനിന്ന് മനസ്സിലാക്കാവുന്നതാകുന്നു.

فاقرأوا ما تيسر منه (ഖുർആനിൽനിന്നും സൗകര്യമായത് ഓതിക്കൊള്ളുവിൻ) അഥവാ സൗകര്യപ്പെട്ടേടത്തോളം നമസ്കരിക്കുക എന്ന് ആവർത്തിച്ചു പറഞ്ഞിരിക്കുന്നത് ശ്രദ്ധേയമാകുന്നു. നിർബന്ധമില്ലെങ്കിലും നിങ്ങളുടെ ഗുണത്തിനുവേണ്ടിത്തന്നെ നിങ്ങളത് കഴിവതും അനുഷ്ഠിക്കേണ്ടതുണ്ടെന്നാണത് കാണിക്കുന്നത്. രാത്രി നമസ്കാരത്തെപ്പറ്റി പല ക്വുർആൻ വചനങ്ങളിലും നബിവചനങ്ങളിലും ഊന്നിപ്പറഞ്ഞിരിക്കുന്നത് പ്രസിദ്ധമാണല്ലോ. ഈ ആയത്തിന്റെ അവസാനത്തിൽ, ഓരോരുത്തനും അവനവന്റെ ഭാവി നന്മക്കുവേണ്ടി സൽക്കർമങ്ങൾ സമ്പാദിക്കേണ്ടതുണ്ടെന്ന് എടുത്തുപറഞ്ഞിരിക്കുന്നതും സ്മരണീയമാകുന്നു.

നമസ്കാരത്തിൽ സൂറത്തുൽ ഫാത്തിഹഃ ഓതൽ നിർബന്ധമില്ലെന്നും, സൗകര്യപ്പെടുന്ന മറ്റേതെങ്കിലും കുർആൻ വചനങ്ങൾ മാത്രം ഓതിയാലും മതിയാകുമെന്നും ഈ വാക്യത്തെ ആസ്പദമാക്കി ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്. പക്ഷേ, സൂ: ഫാത്തിഹഃ നിർഹബന്ധമാണെന്നുള്ളതിന് തെളിവ് നബിﷺയുടെ ഹദീഥാകുന്നു. തിരുമേനിﷺ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു: لا صلاة لمن لا يقرأ بفاتحة الكتاب – متفق عليه (ഫാത്തിഹത്തുൽ കിത്താബിനെ- വേദഗ്രന്ഥത്തിലെ പ്രാരംഭ അദ്ധ്യായത്തെ- ഓതാത്തവന് നമസ്കാരമില്ല. (ബു; മു.) സൂ: ഫാത്തിഹഃ ക്കുപുറമെ വേറെയും സൂറത്തുകൾ നമസ്കാരത്തിൽ ഓതുക തിരുമേനിയുടെ പതിവായിരുന്നുവെന്ന് ഹദീഥുകളിൽ വന്നിട്ടുള്ളതും പൊതുവിൽ അറിയപ്പെട്ടതാണ്.

രാത്രി നമസ്കാരത്തെക്കുറിച്ച് പ്രസ്താവിച്ചശേഷം, നമസ്കാരത്തെ നിലനിറുത്തണമെന്നും, സക്കാത്ത് കൊടുക്കണമെന്നും (أقيموا الصلاة و آتوا الزكاة) പറഞ്ഞിരിക്കുന്നത് അഞ്ചുനേരത്തെ നിർബന്ധ നമസ്കാരങ്ങളെയും, നിർബന്ധ ധർമത്തെയും ഉദ്ദേശിച്ചാകുന്നു. നബി തിരുമേനിﷺയുടെ രാവുയാത്രയും വാനയാത്രയും ('ഇസ്റാഉം', 'മിഅ്റാജും') ഉണ്ടായ രാത്രിയിലാണ് അഞ്ചുനേരത്തെ നമസ്കാരം നിയമിക്കപ്പെട്ടത്. ഇത് തിരുമേനി മക്കഃയിൽ താമസിച്ചിരുന്ന കാലത്താണ്. എന്നാൽ സക്കാത്താകട്ടെ, മദീനഃയിൽവെച്ചാണ് നിയമിക്കപ്പെട്ടിരിക്കുന്നത്. അതുകൊണ്ട് ഇവിടെ 'സക്കാത്ത്' കൊടുക്കുവാൻ കൽപിച്ചതിനെപ്പറ്റി വ്യത്യസ്തമായ അഭിപ്രായങ്ങൾ കാണാം.

(1) ചെറിയ പെരുന്നാൾ ദിവസം നൽകേണ്ടുന്ന ഫിത്ർ സക്കാത്താണ് ഇവിടെ ഉദ്ദേശ്യം.

(2) നിലവിലുള്ള സക്കാത്ത്നിയമം നടപ്പാക്കുന്നതിനുമുമ്പ് മറ്റ് ചില തരം ധർമങ്ങൾ നിർബന്ധമുണ്ടായിരുന്നു. അതാണുദ്ദേശ്യം.

(3) സക്കാത്തിന്റെ നിർബന്ധം മക്കഃയിൽവെച്ചുതന്നെ അവതരിച്ചിരിക്കുന്നു. പക്ഷേ, അതിന്റെ വിശദ സ്വഭാവം മദീനഃയിൽവെച്ചാണ് നിയമിക്കപ്പെട്ടത്.

(4) നിലവിലുള്ള സക്കാത്ത്തന്നെയാണ് ഉദ്ദേശ്യം. (ഈ ആയത്തിന്റെ അവതരണം ഉണ്ടായത് മക്കഃയിൽവെച്ചല്ല, മദീനഃയിൽവെച്ചാണെന്ന അഭിപ്രായത്തെ ആസ്പദമാക്കിയാണ് ഇപ്പറഞ്ഞത്.)

ഒരു പ◌ക്ഷ- യുദ്ധത്തെക്കുറിച്ച് പറഞ്ഞത്പോലെ- ഭാവിയിൽ നടപ്പിലാക്കാൻ പോകുന്ന സക്കാത്തിനെപ്പറ്റി നേരത്തെത്തന്നെ ഓർമിപ്പിച്ചതായിരിക്കുവാനും സാധ്യതയുണ്ട്. الله اعلم ഏതായാലും, നിർബന്ധമായ നമസ്കാരത്തെയും നിർബന്ധമായ സക്കാത്തിനെയും കുറിച്ചാണ് ഇവിടെ പ്രസ്താവിച്ചിരിക്കുന്നതെന്ന് വ്യക്തമാകുന്നു. കാരണം, തുടർന്നുള്ള വാക്യത്തിൽ 'അല്ലാഹുവിന് നല്ലതായ കടം കൊടുക്കുകയും ചെയ്യുവിൻ' وأقرضوا الله قرضا حسنا എന്ന് പറഞ്ഞുവല്ലോ. ഇത് ഏതെങ്കിലും ഒരു നിശ്ചിത നിർബന്ധത്തെ ഉദ്ദേശിച്ചാവാൻ തരമില്ല. ഐച്ഛികമായ ദാനധർമങ്ങളെ ഉദ്ദേശിച്ചാകുവാനാണ് സാധ്യത. وأقرضوا الله (അല്ലാഹുവിന് കടംകൊടുക്കുക) എന്ന പ്രയോഗത്തെപ്പറ്റി സൂ: ഹദീദ് 11 ലും, സൂ: തഗാബുൻ 17 ലും വിവരിച്ചത് ഓർക്കുക.

നിങ്ങൾ നിങ്ങൾക്കുതന്നെ വേണ്ടി വല്ലനന്മയും മുൻകൂട്ടി ചെയ്തുവെച്ചാൽ അത് അല്ലാഹുവിന്റെ അടുക്കൽ കൂടുതൽ ഉത്തമമായും, വമ്പിച്ച പ്രതിഫലമുള്ളതായും നിങ്ങൾക്ക് കണ്ടെത്താം.(وما تقدموا لأنفسكم الخ)' എന്ന വാക്യം നമസ്കാരം, ധർമം തുടങ്ങിയ എല്ലാവിധ പുണ്യകർമങ്ങളെയും കുറിച്ചുള്ള പ്രോൽസാഹനമാകുന്നു. കേവലം ചെറുതെന്നോ, നിസ്സാരമെന്നോ കരുതി ഏതൊരു സൽകാര്യത്തെയും അവഗണിക്കരുതെന്നും, ഏതൊരു സൽക്കർമവും അല്ലാഹുപാഴാക്കുകയില്ലെന്നും, ഓരോന്നിനും പ്രതീക്ഷയിൽ കവിഞ്ഞ പ്രതിഫലം അവൻ നൽകുമെന്നും അല്ലാഹു അറിയിക്കുന്നു. നിർബന്ധ കടമകൾകൊണ്ട് മതിയാക്കാതെ ഐച്ഛികമായ സൽക്കർമങ്ങൾ കഴിവതും ജീവിതത്തിൽ സമ്പാദിച്ചുവെക്കുന്നത് ആവശ്യമാണ് എന്നുള്ള ഒരു ഉപദേശവും അതിലടങ്ങുന്നു. അവസാനമായി, എല്ലാവരും പാപമോചനം തേടിക്കൊണ്ടിരിക്കണമെന്ന് അല്ലാഹു ഉപദേശിക്കുന്നു. സൽക്കർമങ്ങളുടെ കൂട്ടത്തിൽ പാപമോചനം തേടലി (استغفار)നുള്ള പ്രത്യേക സ്ഥാനം ഇതിൽനിന്ന് മനസ്സിലാക്കാം. മനുഷ്യൻ എത്രതന്നെ പരിശുദ്ധനും സൽക്കർമിയും ആയിക്കൊള്ളട്ടെ, അവന്റെ പക്കൽ അറിഞ്ഞോ അറിയാതെയോ പല തെറ്റുകുറ്റങ്ങളും പോരായ്മകളും ഉണ്ടായിരിക്കും. ഒരു ഹദീഥിൽ നബിﷺ ഇപ്രകാരം പറയുന്നു: 'ആദമിന്റെ മക്കളെല്ലാം അബദ്ധം പിണയുന്നവരാണ്. അബദ്ധം പിണയുന്നവരിൽവെച്ച് ഉത്തമൻമാർ പശ്ചാത്തപിച്ചു മടങ്ങുന്നവരാകുന്നു.' (തി; ജ:) ആ നിലക്ക് താൻ ഒരു പാപം ചെയ്തതായി തോന്നാത്തവൻപോലും അല്ലാഹുവിനോട് പാപമോചനം തേടാതിരിക്കുവാൻ നിവൃത്തിയില്ല. മനുഷ്യരിൽവെച്ച് ഏറ്റവും ഉൽകൃഷ്ടനും പാപരഹിതനുമായ ദേഹം നബി തിരുമേനിﷺയാണല്ലോ. തിരുമേനിപോലും ദിനംപ്രതി എഴുപതോ നൂറോ പ്രാവശ്യം പാപമോചനം തേടിയിരുന്നുവെന്ന് ഹദീഥുകളിൽ വന്നിട്ടുള്ളത് പ്രസ്താവ്യമാണ്. പാപമോചനം തേടുന്നത് നിമിത്തം പാപങ്ങൾ

പൊറുത്തുകിട്ടുന്നതിന് പുറമെ, അല്ലാഹുവിന്റെ കാരുണ്യത്തിനും അനുഗ്രഹ ത്തിനും അത് കാരണമാണെന്ന്കൂടി ഉണർത്തിക്കൊണ്ടാണ് അല്ലാഹു അദ്ധ്യായം സമാപിപ്പിക്കുന്നത്. അതെ, إن الله غفور رحيم (നിശ്ചയമായും അല്ലാഹു വളരെ പൊറു ക്കുന്നവനും കരുണാനിധിയുമാകുന്നു.)

ربنا اغفر لنا وارحمنا ولوالدينا ولذرياتنا وللمؤمنين وللمؤمنات

اللهم لك الحمد ولك المنة والفضل

سورة المدثر

# 74. സൂറത്തുൽ മുദ്ദഥിർ

മക്കഃയിൽ അവതരിച്ചത് – വചനങ്ങൾ 56 – വിഭാഗം (റുകൂഉ്) 2

നബി തിരുമേനിﷺക്ക് ഹിറാമലയിലെഗുഹയിൽവെച്ച് ഒന്നാമതായി ലഭിച്ച വഹ്‌യ് സൂറത്തുൽ 'അലകി' ( اقرأ باسم ربك)ലെ ആദ്യവചനങ്ങൾ ആയിരുന്നു. അതിനുശേഷം കുറച്ചുകാലത്തേക്ക് വഹ്‌യ് ലഭിക്കാതിരിക്കുകയുണ്ടായി. അതു നിമിത്തം നബിﷺ വളരെ പരിഭ്രമത്തിലും വ്യസനത്തിലുമായി. പിന്നീട് ആദ്യമായി അവതരിപ്പിച്ച അദ്ധ്യായം ഈ (يآيها المدثر) അദ്ധ്യായമായിരുന്നുവെന്നാണ് ഭൂരിപക്ഷം ക്വുർആൻ വ്യാഖ്യാതാക്കളും സ്ഥിരപ്പെടുത്തിയിട്ടുള്ളത്. ഇമാം ബുഖാരിയും മുസ്‌ലിമും (റ) അബൂസലമഃ (റ)യിൽ നിന്ന് നിവേദനം ചെയ്ത ഒരു ഹദീഥിൽ, ഒന്നാമത്തെ വഹ്‌യിനുശേഷം പിന്നീട് വഹ്‌യ് വരുവാൻ താമസിച്ച സംഭവം തിരുമേനി പറഞ്ഞുകേട്ടതായി ജാബിർ (റ) അദ്ദേഹത്തിന് വിവരിച്ചുകൊടുത്തിരിക്കുന്നു. അതിൽ നബിﷺ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നത് കാണാം: 'അങ്ങനെ, ഞാൻ നടന്നുകൊണ്ടിരിക്കെ, ആകാശത്ത് നിന്നൊരു ശബ്ദം കേട്ടു. ഞാൻ ആകാശത്തിന്റെ നേർക്ക് കണ്ണുപൊക്കി. അപ്പോഴതാ, ഹിറാമലയിൽവെച്ച് എന്റെ അടുക്കൽ വന്നിരുന്ന ആ മലക്ക് ആകാശത്തിനും ഭൂമിക്കുമിടയിൽ ഒരു പീഠത്തിൻമേൽ ഇരിക്കുന്നു! ഞാൻ അത് നിമിത്തം പേടിച്ച് വിറച്ച് നിലത്തേക്ക് വീഴാറായി. അങ്ങനെ, വീട്ടുകാരുടെ അടുക്കൽവന്ന് 'വസ്ത്രമിട്ട് മൂടിത്തരുവിൻ, പുതച്ചുതരുവിൻ' (زملوني) എന്ന് പറഞ്ഞു: അവർ എനിക്ക് പുതച്ചുതന്നു. ആ അവസരത്തിൽ يآيها المدثر മുതൽ فاهجر വരെയുള്ള വചനങ്ങൾ അവതരിച്ചു. പിന്നീട് വഹ്‌യ് ചൂടുപിടിക്കുകയും തുടർന്നുകൊണ്ടിരിക്കയും ചെയ്തു. (متفق)'

ഹിറായിൽവെച്ച് എന്റെ അടുക്കൽവന്ന മലക്ക് എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം വ്യക്തമാണ്. ഒന്നാമത്തെ വഹ്‌യുംകൊണ്ട് ജിബ്‌രീൽ (അ) വന്നതും സൂ: അലകിലെ ആദ്യവചനങ്ങൾ അവതരിച്ചതും അവിടെവെച്ചാണല്ലോ. ഈ സംഭവത്തെ വിശദമായി വിവരിച്ചുകൊണ്ട് ആഇശാഃ (റ)യിൽനിന്ന് നിവേദനം ചെയ്യപ്പെട്ടിട്ടുള്ള പ്രസിദ്ധമായ ഹദീഥ് സൂറത്തുൽ അലകിൽ നമുക്ക് ഉദ്ധരിക്കാം; إن شاء الله.

എന്നാൽ, ജാബിർ (റ) തന്നെ പ്രസ്താവിച്ചതായി വന്നിട്ടുള്ള വേറെ ഹദീഥിൽ നബിﷺക്ക് ഒന്നാമതായി അവതരിച്ച ക്വുർആൻ ഈ സൂറത്താണെന്ന് പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. വഹ്‌യ് വരാൻ താമസിച്ചതിനുശേഷം പിന്നീട് ആദ്യമായി അവതരിച്ച ക്വുർആൻ ഇതായിരുന്നുവെന്നത്രെ ആ പ്രസ്താവനക്ക് ഹദീഥ് പണ്ഡിതൻമാർ അർത്ഥം കൽപിക്കുന്നത്. ആകയാൽ, രണ്ട് ഹദീഥുകളും തമ്മിൽ വൈരുദ്ധ്യമില്ലെന്ന് മനസ്സിലാക്കാമല്ലോ. സൂ: അലക്വിലെ ആദ്യവചനങ്ങൾ നബിﷺയോട് വായിക്കുവാൻ കൽപിക്കുന്നവയാണ്. അതിന്റെ അവതരണത്തോടുകൂടി തിരുമേനിക്ക് 'നുബുവ്വത്ത്' (പ്രവാചകത്വം) സിദ്ധിച്ചു. ഇ ൗ സൂറത്തിലെ ആദ്യവാചകങ്ങളാകട്ടെ, തിരുമേനിയോട് എഴുന്നേറ്റുചെന്ന് ജനങ്ങൾക്ക് താക്കീത് നൽകുവാനാണ് കൽപിക്കുന്നത്. അഥവാ പ്രബോധനം ആരംഭിക്കുവാനുള്ള കല്പനയാണത്. ഇതോടുകൂടി തിരുമേനിക്ക് 'രിസാലത്തും' (ദിവ്യദൗത്യവും) ലഭിക്കുന്നു. ഈ സൂറത്തിന്റെയും, സൂ: മുസ്സമ്മിലിന്റെ അവതരണ സന്ദർഭത്തെയും, രണ്ടിന്റെയും ആരംഭത്തിൽ നബിﷺയെ സംബോധന ചെയ്ത വാക്കുകളെയും (المزمل എന്നും المدثر എന്നും) പരിഗണിക്കുമ്പോൾ രണ്ടും പരസ്പരം യോജിപ്പുള്ളതായി കാണാം. രണ്ടിൽ ഏതാണ് ആദ്യം അവതരിച്ചതെന്ന് തീർത്തുപറഞ്ഞുകൂടാ. എങ്കിലും ഉള്ളടക്കവും, മറ്റ് ചില വസ്തുതകളും വെച്ചുനോക്കുമ്പോൾ– ഇമാം അസ്ക്വലാനീ (റ) പ്രസ്താവിച്ചതുപോലെ– ഈ സൂറത്ത് അവതരിച്ചശേഷമായിരിക്കും സൂ: മുസ്സമ്മിൽ അവതരിച്ചത് എന്നാണ് മനസ്സിലാകുന്നത്. الله أعلم

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

يَٰٓأَيُّهَا ٱلۡمُدَّثِّرُ ﴿١﴾

**﴿1﴾ ഹേ, പുതച്ചുമൂടിയവനേ!**

قُمۡ فَأَنذِرۡ ﴿٢﴾

**﴿2﴾ എഴുന്നേൽക്കുക, എന്നിട്ട് (ജനങ്ങളെ) താക്കീത് ചെയ്യുക.**

وَرَبَّكَ فَكَبِّرۡ ﴿٣﴾

**﴿3﴾ നിന്റെ റബ്ബിനെ നീ മഹത്വപ്പെടുത്തുക.**

وَثِيَابَكَ فَطَهِّرۡ ﴿٤﴾

**﴿4﴾ നിന്റെ വസ്ത്രങ്ങളെ നീ ശുദ്ധിയാക്കുക.**

وَٱلرُّجۡزَ فَٱهۡجُرۡ ﴿٥﴾

**﴿5﴾ ശിക്ഷ[ക്കുകാരണമായിത്തീരുന്നവ]യെ നീ വിട്ടുനിൽക്കുക.**

يَٰٓأَيُّهَا ﴾1﴿ ഹേ, ٱلْمُدَّثِّرُ പുതച്ചുമൂടിയവൻ ﴾2﴿ قُمْ എഴുന്നേൽക്കുക فَأَنذِرْ എന്നിട്ട് താക്കീത് ചെയ്യുക, മുന്നറിയിപ്പ് നൽകുക ﴾3﴿ وَرَبَّكَ നിന്റെ റബ്ബിനെ فَكَبِّرْ മഹത്വപ്പെടുത്തുക, തക്ബീർ നടത്തുക ﴾4﴿ وَثِيَابَكَ നിന്റെ വസ്ത്രങ്ങളെ فَطَهِّرْ ശുദ്ധമാക്കുക ﴾5﴿ وَٱلرُّجْزَ ശിക്ഷയെ (പാപങ്ങളെ), മ്ലേച്ഛതയെ (വിഗ്രഹങ്ങളെ) فَٱهْجُرْ നീ വെടിയുക, പുറംതള്ളുക

---

المدثر (പുതച്ചുമൂടിയവൻ) എന്ന് സംബോധന ചെയ്തത് നബിﷺയെത്തന്നെ. ഇതിനുള്ള കാരണം മുകളിൽ ഉദ്ധരിച്ച ഹദീഥിൽ നിന്ന് മനസ്സിലായല്ലോ. എന്നാൽ, കഴിഞ്ഞ സൂറത്തിന്റെ ആരംഭത്തിൽ ചൂണ്ടിക്കാട്ടിയതുപോലെയുള്ള ചില അഭിപ്രായങ്ങൾ ഇവിടെയും ഇല്ലാതില്ല. അതായത്, ക്വുറൈശികളുടെ ഉപദ്രവം അതിരുകവിഞ്ഞപ്പോൾ നബിﷺവീട്ടിൽ വന്നു പുതച്ചു കിടന്നുവെന്നും ശേഷം, ആ അവസരത്തിലാണ് ഇത് അവതരിച്ചതെന്നും, ഉറങ്ങിക്കിടക്കുമ്പോഴാണ് അവതരിച്ചതെന്നും. പക്ഷേ, മേലുദ്ധരിച്ച ഹദീഥ് ഈ അഭിപ്രായങ്ങളെ ബലഹീനമാക്കുന്നു. മൂടിപ്പുതക്കുവാൻ കാരണം എന്ത്തന്നെ ആയിരുന്നാലും ശരി, വീട്ടിൽ മൂടിപ്പുതച്ചുകൊണ്ടിരുന്നാൽ പോരാ എന്നും, പുറത്തിറങ്ങി ജനങ്ങളെ താക്കീത് ചെയ്കയും, ദിവ്യദൗത്യത്തിന്റെ ഭാരം ഏറ്റെടുക്കുകയും വേണ്ടതുണ്ടെന്നും ഇതിൽ സൂചനകാണാം.

നബി തിരുമേനിﷺയെ വിളിച്ചു പ്രബോധനത്തിന്റെ പ്രവർത്തനത്തിൽ ഏർപ്പെട്ടുകൊള്ളണമെന്ന് അല്ലാഹു കൽപിക്കുകയാണല്ലോ. പ്രബോധന കൃത്യത്തിന്റെ രണ്ട് പ്രധാന വശങ്ങളത്രെ സന്തോഷവാർത്ത അറിയിക്കലും താക്കീത് ചെയ്യലും (التبشير والإنذار) അഥവാ സത്യവിശ്വാസവും സൽക്കർമങ്ങളും സ്വീകരിക്കുന്നവർക്ക് അല്ലാഹുവിന്റെ പ്രതിഫലങ്ങളെക്കുറിച്ച് സന്തോഷവാർത്തകളും, അത് രണ്ടും സ്വീകരിക്കാത്തവർക്ക് അവന്റെ ശിക്ഷാ നടപടികളെക്കുറിച്ച് ഭയവാർത്തകളും അറിയിക്കൽ. ഈ രണ്ടിൽ താരതമ്യേന ക്വുർആൻ മുൻഗണന നൽകിക്കാണുന്നത് താക്കീതി (الإنذار)ന്റെ വശത്തിനാകുന്നു. ജനങ്ങൾ അന്ധവിശ്വാസത്തിലും അനാചാരദുരാചാരങ്ങളിലും മുഴുകിക്കൊണ്ടിരിക്കുന്ന വേളയിൽ– അപ്പോഴാണല്ലോ പ്രവാചകൻമാരുടെ പ്രബോധനസംരംഭം രംഗപ്രവേശം ചെയ്യുന്നത്– അതിൽ നിന്ന് അവരെ പിൻതിരിപ്പിക്കുവാൻ ശ്രമിക്കുന്നതിനായിരിക്കും സ്വാഭാവികമായും കൂടുതൽ സ്ഥാനമുള്ളത്. (ഇതിനെപ്പറ്റി സൂ: കഹ്ഫിന്റെ ആദ്യത്തിൽ വെച്ചും മറ്റും നാം മുമ്പ് സംസാരിച്ചിട്ടുള്ളത് ഓർക്കുക.) അതുകൊണ്ട് പ്രബോധനകൃത്യം ആരംഭിക്കുന്നതിനുള്ള ആദ്യത്തെ ഈ കൽപനയിലും താക്കീതിന്റെ വശത്തിന് അല്ലാഹു മുൻഗണന നൽകിയിരിക്കുന്നു. തുടർന്നുകൊണ്ട് അല്ലാഹുവിന്റെ മഹത്വത്തെ പ്രകീർത്തനം ചെയ്യാനുള്ള കൽപനയാണുള്ളത്. ലോകരക്ഷിതാവായ അല്ലാഹുവിന്റെ മഹത്വത്തിന് പകരം അവന്റെ ചില നിസ്സാരസൃഷ്ടികളുടെ മഹത്വങ്ങളെ പ്രകീർത്തനം ചെയ്തുകൊണ്ടും, അല്ലാഹുവിന്റെ സ്ഥാനം ഇതരവസ്തുക്കൾക്ക് കൽപിച്ചുകൊണ്ടും കഴിഞ്ഞുകൂടുന്ന ഒരു ജനതയെയാണല്ലോ നബിﷺതാക്കീത് ചെയ്യാൻ പോകുന്നത്. അപ്പോൾ ഇവിടെ

ഇക്കാര്യം നബിﷺയെ പ്രത്യേകം ഉണർത്തിയത് വളരെ സന്ദർഭോചിതമാണെന്ന് പറയേണ്ടതില്ല.

ഇതുപോലെത്തന്നെ, വസ്ത്രം ശുദ്ധിയാക്കുക (وثيابك فطهر) എന്ന കൽപനയും ശ്രദ്ധേയമത്രെ. ശുദ്ധിക്കും വെടിപ്പിനും ഇസ്‌ലാം നൽകുന്ന പ്രാധാന്യം ഇതിൽനിന്ന് ഊഹിക്കാം. ഒരു മുസ്‌ലിം സദായ്പ്പോഴും മാലിന്യങ്ങളിൽനിന്നും അശുദ്ധങ്ങളിൽനിന്നും മുക്തനായിരിക്കേണ്ടതാണ്. നമസ്കാരാദി കർമവേളകളിൽ വിശേഷിച്ചും. വെളിക്കിറങ്ങി ജനങ്ങളുമായി സമ്പർക്കം പുലർത്തുന്നവരും തങ്ങളുടെ വേഷവസ്ത്രാദികളിൽ ശുചിയുടെ കാര്യം പ്രത്യേകം ഗൗനിക്കേണ്ടതുണ്ട്. അവരുടെ ഇണക്കവും സ്വീകരണവും ലഭിക്കുന്നതിന് അതത്യാവശ്യമാണ്. അതുകൊണ്ടുതന്നെയായിരിക്കും പ്രബോധനം ചെയ്യാനുള്ള കൽപനയോടൊന്നിച്ച് ഇക്കാര്യവും അല്ലാഹു ഉണർത്തിയത്. നബി തിരുമേനിﷺയുടെ ചര്യ പരിശോധിക്കുന്നപക്ഷം, ശരീരം, വസ്ത്രം, വേഷം, താടി, മുടി ആദിയായവയെല്ലാം തന്നെ വൃത്തിയിലും വെടുപ്പിലും വെക്കുന്നതിൽ തിരുമേനിക്ക് വളരെ നിഷ്കർഷയുണ്ടായിരുന്നുവെന്ന് കാണാം. ഈ വാക്യത്തിന് ചില വ്യംഗാർത്ഥങ്ങളും ചില വ്യാഖ്യാതാക്കൾ കൽപിക്കാറുണ്ട്. അതാണിവിടെ ഉദ്ദേശ്യമെന്നും അവർ അഭിപ്രായപ്പെടുന്നു. പാപങ്ങളിൽനിന്ന് ശുദ്ധമായിരിക്കുക, മനസ്സും ശരീരവും പരിശുദ്ധമായിരിക്കുക, ഉപയോഗിക്കുന്ന വസ്ത്രം കുറ്റകരമായ വഴിക്ക് സമ്പാദിച്ചതല്ലാതിരിക്കുക, തെറ്റായ വിഷയങ്ങളിൽ വസ്ത്രങ്ങളെ ഉപയോഗപ്പെടുത്താതിരിക്കുക എന്നിങ്ങനെയുള്ള ചില സാരങ്ങളാണവ. മൊത്തത്തിൽ എല്ലാം സ്വീകാര്യവും, തത്വത്തിൽ ഏറെക്കുറെ യോജിപ്പുള്ളതും തന്നെ.

الرجزഎന്ന വാക്ക് 'റുജ്സ്' എന്നും 'റിജ്സ്' എന്നും ( بالفتح والضم) വായനയുണ്ട്. രണ്ടായാലും ആ വാക്കിന് 'ശിക്ഷ, വിഗ്രഹാരാധന, പാപം, മാലിന്യം, ബഹുദൈവാരാധന, കിടിലംകൊള്ളൽ' എന്നിങ്ങനെ പല അർത്ഥങ്ങളും വരുന്നതാകുന്നു. *(*)* ഇവയിൽ ഒന്നാമത്തെയും രണ്ടാമത്തെയും അർത്ഥമാണ് വ്യാഖ്യാതാക്കൾ പൊതുവിൽ സ്വീകരിച്ചിരിക്കുന്നത്. അതായത്, ശിക്ഷയെ അകന്ന് നിൽക്കുക എന്നും, വിഗ്രഹങ്ങളെ അകന്ന് നിൽക്കുക എന്നും, ശിക്ഷ കൊണ്ടുദ്ദേശ്യം, ശിക്ഷാർഹമായ എല്ലാ പാപങ്ങളുമാകുന്നു.

وَلَا تَمْنُن تَسْتَكْثِرُ ۝٦

**《6》 അധികം (ലഭിക്കുവാൻ) മോഹിച്ചുകൊണ്ട് നീ ഉപകാരം (അഥവാ ദാക്ഷിണ്യം) ചെയ്യരുത്.**

وَلِرَبِّكَ فَاصْبِرْ ۝٧

**《7》 നിന്റെ റബ്ബിനുവേണ്ടി നീ ക്ഷമിച്ചും കൊള്ളുക.**

---

*(*)* راجع القاموس ومفردات الراغب والمنجد وغيرها

﴾6﴿ وَلَا تَمْنُن നീ ഉപകാരം (ദാക്ഷിണ്യം, നന്മ) ചെയ്യരുത് تَسْتَكْثِرُ അധികം മോഹിച്ചുകൊണ്ട്, അധികം നടിച്ചുകൊണ്ട് ﴾7﴿ وَلِرَبِّكَ നിന്റെ റബ്ബിനുവേണ്ടി فَٱصْبِرْ നീ ക്ഷമിക്കുക

---

ജനങ്ങളിൽനിന്ന് കൂടുതൽ ലഭ്യമുണ്ടാകും, അല്ലെങ്കിൽ ഉണ്ടാവണം എന്ന ഉദ്ദേശ്യത്തോടെ വല്ല ഉപകാരമോ ദാക്ഷിണ്യമോ ചെയ്യരുത്; അല്ലാഹുവിന്റെ പ്രീതിയും പൊരുത്തവും മാത്രം ഉദ്ദേശിച്ചുകൊണ്ടായിരിക്കണം അത്; അല്ലാഹുവിന്റെ പ്രീതി ലഭിക്കുവാനായി അവന്റെ മാർഗത്തിൽ ക്ഷമയും സഹനവും കൈക്കൊള്ളണം എന്ന് സാരം. സൽക്കാര്യങ്ങൾ വല്ലതും ചെയ്യുമ്പോൾ അത് കുറേ അധികമായിട്ടുണ്ടെന്ന നാട്യം ഉണ്ടായിരിക്കാതെ, എപ്പോഴും പോരാ പോരാ എന്ന വിചാരത്തോടുകൂടിയായിരിക്കണം ചെയ്യുന്നത് എന്നും, 6 -ാം വചനത്തിന് വ്യാഖ്യാനം നൽകപ്പെട്ടിരിക്കുന്നു. الله اعلم

فَإِذَا نُقِرَ فِي ٱلنَّاقُورِ ﴿٨﴾

**﴾8﴿ എന്നാൽ, കാഹളത്തിൽ മുഴക്കപ്പെട്ടാൽ [ഊതപ്പെട്ടാൽ],-**

فَذَٰلِكَ يَوْمَئِذٍ يَوْمٌ عَسِيرٌ ﴿٩﴾

**﴾9﴿ അപ്പോഴത്- അന്നത്തെ ദിവസം പ്രയാസകരമായ ഒരു ദിവസമായിരിക്കും!-**

عَلَى ٱلْكَٰفِرِينَ غَيْرُ يَسِيرٍ ﴿١٠﴾

**﴾10﴿ അവിശ്വാസികളുടെമേൽ നിസ്സാരമല്ലാത്ത (ദിവസം)!**

---

﴾8﴿ فَإِذَا نُقِرَ എന്നാൽ മുഴക്ക (ഊത)പ്പെട്ടാൽ فِي ٱلنَّاقُورِ കാഹളത്തിൽ﴾9﴿ فَذَٰلِكَ എന്നാലത് يَوْمَئِذٍ അന്നത്തെ ദിവസം يَوْمٌ عَسِيرٌ ഞെരുങ്ങിയ (പ്രയാസകരമായ) ഒരു ദിവസമാണ് ﴾10﴿ عَلَى ٱلْكَٰفِرِينَ അവിശ്വാസികളുടെ മേൽ غَيْرُ يَسِيرٍ നിസ്സാരം (എളുപ്പം- ലഘു) അല്ലാത്ത

---

ക്വിയാമത്ത്നാളിനെക്കുറിച്ചാണ് പറയുന്നതെന്ന് വ്യക്തം. ഇമാം അഹ്മദും (റ), ഇബ്നുജരീറും (റ) ഇപ്രകാരം നിവേദനം ചെയ്തിരിക്കുന്നു. നബി ﷺ പറയുകയുണ്ടായി: 'കൊമ്പിന്റെ ആൾ- കാഹളത്തിൽ ഊതുവാൻ നിയോഗിക്കപ്പെട്ട മലക്ക്- തന്നോട് എപ്പോഴാണ് ഊതുവാൻ കൽപിക്കപ്പെടുന്നതെങ്കിൽ അപ്പോൾ ഊതുവാൻവേണ്ടി കാത്തിരുന്നുകൊണ്ട് കൊമ്പ് വായിൽ വെക്കുകയും, നെറ്റി ചുളിക്കുകയും ചെയ്തിരിക്കുന്നു. ആ സ്ഥിതിക്ക് ഞാൻ എങ്ങനെ സുഖജീവിതംകൊള്ളും?!' സ്വഹാബികൾ ചോദിച്ചു: 'ഞങ്ങൾ എന്ത് ചെയ്യണമെന്നാണ് അവിടുന്ന് ഞങ്ങളോട് കൽപിക്കുന്നത്?' തിരുമേനി പറഞ്ഞു: 'ഞങ്ങൾക്ക് അല്ലാഹു മതി. അവൻ ഭരമേല്പിക്കപ്പെടുവാൻ എത്രയോ നല്ലവൻ തന്നെ. ഞങ്ങൾ അല്ലാഹുവിന്റെമേൽ ഭരമേൽപിച്ചിരിക്കുന്നു.' حسبنا الله ونعم الوكيل

على الله توكلنا എന്ന് പറഞ്ഞുകൊള്ളുവിൻ.

തുടർന്നുള്ള (11 മുതൽ 30 വരെ) വചനങ്ങൾ വലീദുബ്നു മുഗീറഃ (وليد بن مغيرة)യുടെ വിഷയത്തിൽ അവതരിച്ചതാണെന്ന് കാണിക്കുന്ന ചെറുതും വലുതുമായ പല രിവായത്തുകളും കാണാം. ക്വുർആൻ വ്യാഖ്യാതാക്കൾ പൊതുവിൽ അതംഗീകരിച്ചിട്ടുമുണ്ട്. ഇതിൽ വ്യാഖ്യാതാക്കൾക്കിടയിൽ ഭിന്നിപ്പില്ലെന്ന് ഇമാം റാസീ (റ) പ്രസ്താവിക്കയും ചെയ്തിരിക്കുന്നു. പ്രസ്തുത രിവായത്തുകളിൽ ഇബ്നു ജരീർ ഉദ്ധരിച്ച ഒരു രിവായത്തിന്റെ സാരം ഇപ്രകാരമാകുന്നു: വലീദുബ്നു മുഗീറഃ നബിﷺയുടെ അടുക്കൽ വരികയുണ്ടായി. തിരുമേനി അവന് ക്വുർആൻ ഓതികേൾപ്പിച്ചു. അതുകേട്ട് അവന്റെ ഹൃദയത്തിന് അലിവുണ്ടായതുപോലെ തോന്നി. ഈ വിവരം അബൂജഹലിനുകിട്ടി, അവൻ വലീദിന്റെ അടുക്കൽ ചെന്നു(പരിഹാസേന) ഇങ്ങനെ പറഞ്ഞു:-'ഓ,പിതൃവ്യാ,നിങ്ങളുടെ ജനങ്ങൾ നിങ്ങൾക്ക് കുറച്ചു ധനം തരാൻ ഉദ്ദേശിക്കുന്നു' വലീദ് പറഞ്ഞു:'എന്തിനാണ്?' അബൂജഹ്ൽ: 'നിങ്ങൾക്ക് തരാൻ തന്നെ. കാരണം, നിങ്ങൾ മുഹമ്മദിന്റെ പക്കലുള്ളത് ലഭിക്കുവാൻവേണ്ടി അവന്റെ അടുക്കൽ ചെന്നിരുന്നുവല്ലോ!' വലീദ്: 'ഞാൻ ക്വുറൈശികളിൽവെച്ച് ധാരാളം ധനമുള്ളവനാണെന്ന് അവർക്കറിയാമല്ലോ.' അബൂജഹ്ൽ: 'എന്നാൽ, താങ്കൾ അവൻ പറയുന്നതിനോട് പ്രതിഷേധവും വെറുപ്പുമുള്ള ആളാണെന്ന് അവർക്ക് അറിയുവാനായി മുഹമ്മദിനെപ്പറ്റി വല്ല അഭിപ്രായവും പറയണം.' വലീദ്: 'ഞാൻ അവനെക്കുറിച്ച് എന്ത് പറയാനാണ്? അല്ലാഹുതന്നെയാണ! നിങ്ങളിലൊരാളും തന്നെ എന്നെക്കാൾ കവിത അറിയുന്നവരും, പദ്യമോ പാട്ടോ അറിയുന്നവരും അല്ല. ജിന്നുകളുടെ കവിത അറിയുന്നവരുമല്ല. അല്ലാഹുവാണ! അവൻ പറയുന്നതിന് ഇവയിൽ ഒന്നിനോടും സാമ്യമില്ല തന്നെ. അല്ലാഹുവാണ! അവൻ പറയുന്ന വാക്കിന് ഒരു മാധുര്യമുണ്ട്. അതിയായി ഒന്നും നിലകൊള്ളുകയില്ല' അബുജഹ്ൽ: 'എന്നാൽ അല്ലാഹുവാണ! നിങ്ങൾ അവനെപ്പറ്റി വല്ലതും പറയാതെ നിങ്ങളുടെ ജനത തൃപ്തിപ്പെടുന്നതല്ല.' വലീദ്: 'ശരി, എന്നെവിട്ടേക്കുക. ഞാൻ ആലോചിക്കട്ടെ' അങ്ങനെ, അവൻ കുറെ ആലോചിച്ചിട്ട് പറഞ്ഞു: 'അത് മറ്റ് ചിലരിൽനിന്ന് പ്രമാണിക്കപ്പെടുന്ന 'സിഹ്ർ' (മാരണം) അല്ലാതെ മറ്റൊന്നുമല്ല.'(إن هذا إلا سحر يؤثرعن غيره) ഈ സന്ദർഭത്തിൽ ذرني ومن خلقت മുതൽ تسعة عشر വരെ 11 – 30 വചനങ്ങൾ) അവതരിച്ചു.

വലീദ് മതം മാറിപ്പോയി, എനി ക്വുറൈശികളെല്ലാം മതം മാറിയേക്കുമല്ലോ എന്ന് ജനസംസാരമുണ്ടായപ്പോഴാണ് അബൂജഹ്ൽ വലീദിനെ സമീപിച്ചതെന്നും, വളരെ ആലോചിച്ചശേഷമാണ് വലീദ് മേൽകണ്ടതുപോലുള്ള മറുപടി പറഞ്ഞതെന്നും വേറൊരു രിവായത്തിൽ വന്നിരിക്കുന്നു. മറ്റൊരു രിവായത്തിന്റെ ചുരുക്കം ഇതാണ്: നബിﷺയിൽനിന്ന് വലീദ് കേട്ടത് 'ഹാമീം സജദഃ' എന്ന അദ്ധ്യായമായിരുന്നു. അവൻ അതിൽ ആകൃഷ്ടനാകുകയും ക്വുർആനെ പ്രശംസിച്ചുകൊണ്ട് പ്രസ്താവന ചെയ്യുകയും ചെയ്തു. ഇതുകേട്ടപ്പോൾ അവൻ മുസ്ലിമായിട്ടുണ്ടെന്ന് കരുതി ക്വുറൈശികൾക്ക് പരിഭ്രമമായി. പല പ്രകാരത്തിലും അവർ അവനെ ഇളക്കിവിടുവാൻ തുടങ്ങി. അപ്പോൾ വലീദ് തന്റെ അടവുമാറ്റി. നബി ﷺയെപ്പറ്റി ഭ്രാന്തനെന്നും, ജോൽസ്യനെന്നും, കവിയെന്നും ആരോപിക്കപ്പെടാ

റുള്ളതിനെ അവൻ ഓരോ ന്യായം പറഞ്ഞ് ഖണ്ഡിച്ചു സംസാരിച്ചു. അനന്തരം, നബിﷺയെ ഒരു മാരണക്കാരൻ ('സാഹിർ') ആണെന്ന് സമർത്ഥിച്ചു. നബിﷺയിൽ വിശ്വസിച്ചു കഴിഞ്ഞ ആളുകളും, അവരുടെ കുടുംബങ്ങളും തമ്മിൽ സ്വാഭാവികമായും ഉണ്ടാകുന്ന ഭിന്നിപ്പുകളെ അവൻ അതിന് തെളിവായി എടുത്തുകാട്ടുകയും ചെയ്തു.

ക്വുറൈശ് ഗോത്രത്തിൽ ബനൂമഖ്സൂം (بنو مخزوم) ശാഖയിലെ വമ്പിച്ച ധനാഢ്യനും നേതാവുമായിരുന്നു വലീദ്. വളരെ കച്ചവടങ്ങളും കൃഷിനിലങ്ങളും അവന്നുണ്ടായിരുന്നു. മക്കഃയുടെയും, ത്വാഇഫിന്റെയും ഇടയിൽ പല സ്ഥലത്തും ആടുമാടൊട്ടകങ്ങൾ, കുതിരകൾ, അടിമകൾ ആദിയായ വമ്പിച്ച സ്വത്തുക്കൾ വേറെയും, പ്രാപ്തരും ശക്തരുമായ എട്ടുപത്ത് ആൺമക്കളും ഉണ്ടായിരുന്നു. അവരിൽ ഖാലിദ്, ഹിശാം, ഉമാറത്ത് (خالد، هشام ، عمارة–رضـ) എന്നീ മൂന്ന് പേർ ഇസ്ലാം സ്വീകരിച്ചവരാണ്. സുഖസമ്പൂർണവും ഉന്നതനിലവാരത്തിലുള്ളതുമായിരുന്ന വലീദിന്റെ ദീർഘകാലത്തെ ജീവിതം, തന്റെ പേരും പ്രശസ്തിയും നിമിത്തം 'ക്വുറൈശികളുടെ വാസനച്ചെടി'(ريحة قريش) എന്നൊരു കീർത്തിനാമംപോലും വലീദ് സമ്പാദിച്ചിരുന്നു. അതേ സമയത്ത് നബിﷺയുടെയും ഇസ്ലാമിന്റെയും അതികഠിനമായ ശത്രുവുമായിരുന്നു വലീദ്. അല്ലാഹുവിന് അവനോടുള്ള വെറുപ്പിന്റെ കാഠിന്യം താഴെ വചനങ്ങളിൽ കാണാവുന്നതാണ്. അല്ലാഹു പറയുന്നു:-

ذَرْنِي وَمَنْ خَلَقْتُ وَحِيدًا ﴿١١﴾

**﴾11﴿ എന്നെയും, ഞാൻ ഏകനായി (സ്വന്തം) സൃഷ്ടിച്ചുണ്ടാക്കിയ ഒരുവനെയും (അങ്ങ്) വിട്ടേക്കുക [അവന്റെ കാര്യം ഞാൻ ഏറ്റുകൊള്ളാം]!-**

وَجَعَلْتُ لَهُۥ مَالًا مَّمْدُودًا ﴿١٢﴾

**﴾12﴿ അവന് (ധാരാളമായി) അയച്ചിട്ടു കൊടുക്കപ്പെട്ട ധനവും ഞാൻ ഉണ്ടാക്കിക്കൊടുത്തിരിക്കുന്നു;-**

وَبَنِينَ شُهُودًا ﴿١٣﴾

**﴾13﴿ സന്നദ്ധരായ (കുറേ) പുത്രൻമാരെയും (കൊടുത്തിരിക്കുന്നു);-**

وَمَهَّدتُّ لَهُۥ تَمْهِيدًا ﴿١٤﴾

**﴾14﴿ ഞാൻ അവന് ഒരു (നല്ല) സൗകര്യം സൗകര്യപ്പെടുത്തിക്കൊടുക്കുകയും ചെയ്തിരിക്കുന്നു.**

ثُمَّ يَطْمَعُ أَنْ أَزِيدَ ﴿١٥﴾

**﴾15﴿ പിന്നെയും ഞാൻ വർദ്ധിപ്പിച്ചുകൊടുക്കുവാൻ അവൻ മോഹിച്ചുകൊണ്ടുമിരിക്കുന്നു!**

كَلَّآ ۖ إِنَّهُۥ كَانَ لِءَايَـٰتِنَا عَنِيدًا ﴿١٦﴾

﴾16﴿ വേണ്ടാ! അവൻ നമ്മുടെ ആയത്ത് [ലക്ഷ്യം]കളോട് ധിക്കാരക്കാരനായിരിക്കുന്നു!

سَأُرْهِقُهُۥ صَعُودًا ﴿١٧﴾

﴾17﴿ ഞാൻ അവനെ കയറ്റം കയറുവാൻ [ഞെരുക്കം അനുഭവിക്കുവാൻ] വഴിയെ നിർബന്ധിക്കുന്നതാണ്.

---

﴾11﴿ ذَرْنِى എന്നെ വിട്ടേക്കുക وَمَنْ خَلَقْتُ ഞാൻ സൃഷ്ടിച്ചിട്ടുള്ള ഒരുവനെയും وَحِيدًا ഏകനായിക്കൊണ്ട് ﴾12﴿ وَجَعَلْتُ ഞാൻ ആക്കി (ഉണ്ടാക്കി)ക്കൊടുക്കുകയും ചെയ്തു لَهُۥ അവന് مَالًا ധനം, സ്വത്ത് مَّمْدُودًا അയച്ചു (നീട്ടിയിട്ട്) കൊടുക്കുകയും ചെയ്തു, കൊടുക്കപ്പെട്ടതായ﴾13﴿وَبَنِينَ പുത്രൻമാരെയും شُهُودًا സന്നദ്ധരായ, തയ്യാറുള്ള (യോഗ്യരായ)﴾14﴿وَمَهَّدتُّ ഞാൻ സൗകര്യപ്പെടുത്തി, ശരിപ്പെടുത്തി لَهُۥ അവന് تَمْهِيدًا ഒരു സൗകര്യപ്പെടുത്തൽ﴾15﴿ ثُمَّ يَطْمَعُ പിന്നെയും അവൻ മോഹിക്കുന്നു أَنْ أَزِيدَ ഞാൻ വർദ്ധിപ്പിച്ചു കൊടുക്കുവാൻ, കൊടുക്കുമെന്ന്﴾16﴿كَلَّآ വേണ്ടാ, അങ്ങനെയല്ല إِنَّهُۥ كَانَ നിശ്ചയം അവനായിരിക്കുന്നു لِءَايَـٰتِنَا നമ്മുടെ ആയത്തുകളോട് عَنِيدًا ധിക്കാരി, മത്സരക്കാരൻ﴾17﴿ سَأُرْهِقُهُۥ വഴിയെ ഞാനവനെ നിർബന്ധിക്കും, പ്രേരിപ്പിക്കും صَعُودًا കയറ്റം (ചുരം) കേറാൻ, ഞെരുക്കത്തിന്

---

മറ്റാരുടെയും പങ്കോ സഹായമോ കൂടാതെ ഞാൻ നേർക്ക്തന്നെ അവനെ സൃഷ്ടിച്ചുണ്ടാക്കി; ധാരാളക്കണക്കിൽ സമ്പൽസമൃദ്ധിയും നൽകി; എന്തിനും സന്നദ്ധരും യോഗ്യരുമായ കുറേ പുത്രൻമാരെയും നൽകി; എന്ന്വേണ്ട വിവിധതരത്തിലുള്ള ക്ഷേമൈശ്വര്യങ്ങളും സ്ഥാനമാനങ്ങളും കൈവരുമാറുള്ള സുഖസൗകര്യങ്ങൾ ഏർപ്പെടുത്തിക്കൊടുക്കുകയും ചെയ്തിരിക്കുന്നു; ഇതെല്ലാമുണ്ടായിട്ട് പിന്നെയും അവൻ എന്നിൽനിന്ന് കൂടുതൽ വർദ്ധമാനം മോഹിച്ചും പ്രതീക്ഷിച്ചുംകൊണ്ടിരിക്കുകയും ചെയ്യുന്നു. ഇതൊക്കെയായിട്ടും അവൻ അതിന് നന്ദിയും കൂറും കാണിക്കുന്നില്ലെന്ന് മാത്രമല്ല, നമ്മുടെ ലക്ഷ്യദൃഷ്ടാന്തങ്ങളുടെനേരെ ധിക്കാരവും മാത്സര്യവുമാണ് സ്വീകരിക്കുന്നത്. വേണ്ടാ! അതവന് നല്ലതിനല്ല, ആ വ്യാമോഹങ്ങളൊക്കെ അങ്ങ് വിട്ടേക്കട്ടെ, അവനെ നാം വെറുതെ വിടുമെന്ന് അവൻ കരുതേണ്ട. അധികം താമസിയാതെ അസഹ്യമായ ശിക്ഷയാകുന്ന വൻചുരത്തിൽ അവനെ നാം നിർബന്ധിച്ചു കയറ്റുകതന്നെ ചെയ്യും എന്ന് സാരം.

ഈ വചനങ്ങൾ അവതരിച്ചത് വലീദുബ്നു മുഗീറഃയുടെ വിഷയത്തിലാണെന്ന് മുകളിൽ നാം കണ്ടുവല്ലോ. എന്നാൽ ഇവയിലടങ്ങിയ ആക്ഷേപങ്ങളും താക്കീതുകളും അവനുമാത്രം ബാധകമാകുന്നതല്ല. ഏതെങ്കിലും വചനങ്ങളുടെ

അവതരണഹേതു ഒരു പ്രത്യേക വ്യക്തിയോ, പ്രത്യേക സംഭവമോ ആയിക്കൊള്ളട്ടെ, അതിലെ ആശയവും വിധിയും പൊതുവിൽ ബാധകമായിരിക്കുമെന്നതിൽ ഒട്ടും സംശയമില്ല. അല്ലാഹു നൽകിയ സുഖസൗകര്യങ്ങളും അനുഗ്രഹങ്ങളും ആസ്വദിച്ചുകൊണ്ടിരിക്കുകയും, അതിന് നന്ദികാണിക്കുന്നതിന് പകരം അവനെയും അവന്റെ സന്ദേശങ്ങളെയും ധിക്കരിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന ഏത് വമ്പൻമാർക്കും ബാധകമത്രെ ഈ വചനങ്ങളിലെ താക്കീത്. ഈ വചനങ്ങൾ അവതരിച്ചതിനുശേഷം, വലീദിന്റെ ധനത്തിലും മക്കളിലും അധഃപതനം നേരിട്ടുകൊണ്ടാണ് അവൻ മൃതിയടഞ്ഞതെന്ന് മുഖാത്തിൽ (റ) പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. സ്വന്തം മനസ്സാക്ഷിയെ വഞ്ചിച്ചുകൊണ്ട്-ജനാനുകൂല്യവും നേതൃസ്ഥാനവും നിലനിറുത്തുവാൻവേണ്ടി -അവൻ ചെയ്ത കൃത്രിമമായ അഭിനയങ്ങളെ താഴെ വചനങ്ങളിൽ അല്ലാഹു വമ്പിച്ച അമർഷത്തോടുകൂടി തുറന്നുകാട്ടുന്നു:-

إِنَّهُۥ فَكَّرَ وَقَدَّرَ ﴿١٨﴾

**﴾18﴿ കാരണം, അവൻ ചിന്തിച്ചു; (ഒരു രൂപം) കണക്കാക്കുകയും ചെയ്തു.**

فَقُتِلَ كَيْفَ قَدَّرَ ﴿١٩﴾

**﴾19﴿ അതിനാൽ, അവൻ കൊലപ്പെടട്ടെ [നശിക്കട്ടെ]! എങ്ങനെയാണവൻ കണക്കാക്കിയത്?!**

ثُمَّ قُتِلَ كَيْفَ قَدَّرَ ﴿٢٠﴾

**﴾20﴿ പിന്നെയും [വീണ്ടും] അവൻ കൊലപ്പെടട്ടെ [നശിക്കട്ടെ]! എങ്ങനെയാണവൻ കണക്കാക്കിയത്?!**

ثُمَّ نَظَرَ ﴿٢١﴾

**﴾21﴿ പിന്നീടവൻ (ഒന്ന്) നോക്കി;**

ثُمَّ عَبَسَ وَبَسَرَ ﴿٢٢﴾

**﴾22﴿ പിന്നെ, അവൻ (മുഖം) ചുളിക്കുകയും ഇറുകിച്ചുളുങ്ങുകയും ചെയ്തു.**

ثُمَّ أَدْبَرَ وَٱسْتَكْبَرَ ﴿٢٣﴾

**﴾23﴿ പിന്നെ, അവൻ പിന്നോട്ട് മാറുകയും, അഹംഭാവം നടിക്കുകയും ചെയ്തു.**

فَقَالَ إِنْ هَٰذَآ إِلَّا سِحْرٌ يُؤْثَرُ ﴿٢٤﴾

**﴾24﴿ എന്നിട്ട് പറഞ്ഞു: 'ഇത് പ്രമാണിച്ച് പറയപ്പെടുന്ന 'സിഹ്റ' ല്ലാതെ (മറ്റൊന്നും) അല്ല.'[മറ്റാരിൽനിന്നോ കേട്ടു ഉദ്ധരിക്കപ്പെടുന്ന മാരണം മാത്രമാണ് ഈ ക്വുർആൻ.]**

إِنۡ هَٰذَآ إِلَّا قَوۡلُ ٱلۡبَشَرِ ﴿٢٥﴾

﴿25﴾ ഇത് മനുഷ്യന്റെ വാക്കല്ലാതെ (വേറൊന്നും) അല്ല.

---

﴿18﴾ إِنَّهُۥ നിശ്ചയമായും (കാരണം) അവൻ فَكَّرَ ചിന്തിച്ചു وَقَدَّرَ കണക്കാക്കുക (സങ്കൽപിക്കുക- അനുമാനിക്കുകയും ചെയ്തു ﴿19﴾ فَقُتِلَ അതിനാൽ അവൻ കൊലപ്പെടട്ടെ (നശിക്കട്ടെ, ശപിക്കപ്പെടട്ടെ, തുലയട്ടെ) كَيۡفَ എങ്ങനെയാണ് قَدَّرَ അവൻ കണക്കാക്കി, അനുമാനിച്ചു, സങ്കൽപിച്ചു ﴿20﴾ ثُمَّ قُتِلَ പിന്നെ (വീണ്ടും) അവൻ കൊലപ്പെടട്ടെ كَيۡفَ قَدَّرَ അവൻ എങ്ങനെയാണ് കണക്കാക്കിയത് ﴿21﴾ ثُمَّ نَظَرَ പിന്നെ അവൻ നോക്കി ﴿22﴾ ثُمَّ عَبَسَ പിന്നെ അവൻ മുഖം ചുളിച്ചു وَبَسَرَ ചുക്കിച്ചുളുങ്ങുക (ഇറുക്കുക- കൂടുതൽ ചുളിക്കുക)യും ചെയ്തു ﴿23﴾ ثُمَّ أَدۡبَرَ പിന്നീടവൻ പിന്നോക്കം തിരിഞ്ഞു, പിന്നോട്ടുമാറി وَٱسۡتَكۡبَرَ അഹംഭാവം (അഹങ്കാരം) നടിക്കയും ചെയ്തു ﴿24﴾ فَقَالَ എന്നിട്ട് അവൻ പറഞ്ഞു إِنۡ هَٰذَآ ഇതല്ല إِلَّا سِحۡرٞ സിഹ്ർ (ആഭിചാരം- മാരണം- ജാലവിദ്യ) അല്ലാതെ يُؤۡثَرُ പ്രമാണിക്കപ്പെടുന്ന, ഉദ്ധരിച്ചു പറയപ്പെടുന്ന ﴿25﴾ إِنۡ هَٰذَآ ഇതല്ല إِلَّا قَوۡلُ വാക്ക് (വചനം) അല്ലാതെ ٱلۡبَشَرِ മനുഷ്യന്റെ

---

നബിﷺയിൽ നിന്ന് ക്വുർആൻ കേട്ടപ്പോൾ അത് ദിവ്യവചനംതന്നെയാണെന്ന് അവന് ആദ്യം ബോധ്യമായിരുന്നു. അനന്തരം കൂട്ടുകാരെ തൃപ്തിപ്പെടുത്തുവാനും ജനങ്ങൾക്കിടയിൽ സൽപേരും കീർത്തിയും നിലനിറുത്തുവാനും വേണ്ടി മനസ്സാക്ഷി പണയപ്പെടുത്തി കളവുകെട്ടിപ്പറയുവാൻ ധൈര്യപ്പെട്ടിരിക്കുകയാണ്. അൽപം മുമ്പ് പുറപ്പെടുവിച്ചിരുന്ന ആ അഭിപ്രായം- അത് മനുഷ്യന്റെയോ ജിന്നിന്റെയോ വാക്യങ്ങളല്ല എന്ന അഭിപ്രായം- ഇപ്പോൾ മാറ്റിപ്പറയേണ്ടി വന്നിരിക്കയാണ്. അങ്ങനെ അവന്റെ ഹൃദയം അവനെ അലട്ടി, കുറേ ചിന്തിച്ചു. ഇന്നിന്നപ്രകാരമങ്ങ് പറഞ്ഞുകളയാമെന്ന് മനസ്സുകൊണ്ട് സ്വരൂപിച്ചു കണക്കാക്കി. മനസ്സാക്ഷി അവനെ അലട്ടിക്കൊണ്ടിരുന്നു. ആദ്യത്തെ പ്രസ്താവനകൾ മാറ്റിപ്പറയണമല്ലോ. അങ്ങനെ വിഷമത്തിൽപെട്ട് വീണ്ടും ആലോചിക്കുകയായി. കുറേ മുഖം ചുളിക്കും, നെറ്റിചുളുങ്ങും, മുഖം കറുക്കും, ചുക്കിച്ചുളുങ്ങും. ഒടുക്കം സത്യത്തിൽ നിന്ന് പിൻമാറുവാൻ തന്നെ ഉറച്ചു. ഉത്തരം കിട്ടിപ്പോയി എന്ന അഹങ്കാരത്തോടെ ഞെളിഞ്ഞുനിന്ന് വിധി പുറപ്പെടുവിച്ചു: 'മുഹമ്മദിന്റെ പക്കൽനിന്ന് കേൾക്കുന്ന ഈ വാക്യങ്ങൾ സിഹ്റില്ലാതെ- മാരണമല്ലാതെ- മറ്റൊന്നുമല്ല.'(അതുകൊണ്ടാണ് ആദ്യം ഞാൻ അതിലൊന്ന് മയങ്ങിപ്പോയത്.) ഏതോ ചില മാരണക്കാരിൽനിന്ന് പ്രമാണിച്ചുദ്ധരിക്കപ്പെടുന്നതാണ് ഇത്. ഇത് മനുഷ്യനിർമിതംതന്നെ. അതല്ലാതെ ദിവ്യവചനമൊന്നും അല്ല.

'ശാപമടയട്ടെ, നശിക്കട്ടെ, തുലഞ്ഞു പോകട്ടെ' എന്നിങ്ങനെയുള്ള അർത്ഥത്തിൽ പ്രയോഗിക്കപ്പെടുന്ന ഒരു വാക്കാണ് قتل ('ക്വുതില' = കൊലപ്പെട

ട്ടെ) എന്ന വാക്ക്. വെറുപ്പിലും വിദ്വേഷത്തിലുമൊക്കെയാണത് ഉപയോഗിക്കാറുള്ളത്. ചില സന്ദർഭങ്ങളിൽ സന്തോഷ സൂചകമായും അതേ വാക്ക് അറബികൾ ഉപയോഗിക്കാറുണ്ട്. ഇവിടെ അങ്ങേഅറ്റം അമർഷത്തോടും കോപത്തോടും കൂടിയാണ് അത് ഉപയോഗിച്ചിരിക്കുന്നതെന്ന് വ്യക്തമാണ്. അതുകൊണ്ടാണ് അല്ലാഹു ആ വാക്ക് ആവർത്തിച്ചിരിക്കുന്നതും. വാളെടുത്ത് നേരിൽ യുദ്ധം ചെയ്കയും, മുഖാമുഖമായി പലതരം അക്രമങ്ങൾ അഴിച്ചു വിടുകയും ചെയ്ത എത്രയോ ശത്രുക്കൾ മുശ്രിക്കുകളിലുണ്ട്. പക്ഷേ, മനസ്സാക്ഷിയെ വഞ്ചിച്ചുകൊണ്ട് ഇത്രയും പരസ്യമായി സത്യത്തെ മൂടിവെച്ച ധിക്കാരികളായ നേതാക്കൾ ഇവനെപ്പോലെ അധികംപേർ ഉണ്ടായിരിക്കയില്ല. അതുകൊണ്ടുതന്നെയാണ് ശിർക്കിന്റെ ഇതര നേതാക്കളെക്കുറിച്ചൊന്നും കാണാത്തത്ര ശക്തമായ ഭാഷയിൽ അവനെക്കുറിച്ച് അല്ലാഹു ആക്ഷേപിച്ചിരിക്കുന്നതും. (نعوذ بالله من غضب)

سحر ('സിഹ്ർ') എന്ന വാക്ക് 'ജാലം, ചെപ്പടിവിദ്യ, മാരണം, വശീകരണം, ആഭിചാരം' എന്നിങ്ങനെ പല അർത്ഥത്തിലും ഉപയോഗിക്കപ്പെടാറുണ്ട്. യാഥാർത്ഥ്യം മനസ്സിലാവാത്ത ഉപായ തന്ത്രങ്ങൾക്കെല്ലാം മൊത്തത്തിൽ ഉപയോഗിക്കാറുള്ള ഒരു വാക്കാണത്. സന്ദർഭം നോക്കി ഉദ്ദേശ്യം മനസ്സിലാക്കാവുന്നതാണ്. ക്വുർആൻ സിഹ്റാണെന്ന വാദത്തിന് മേലുദ്ധരിച്ച രിവായത്തിൽ വലീദ് നൽകിയ ന്യായീകരണം, അതുമുഖേന കുടുംബാംഗങ്ങൾക്കിടയിൽ നബിﷺ ഭിന്നിപ്പുണ്ടാക്കിത്തീർക്കുന്നുവെന്നാണല്ലോ. അതുകൊണ്ടാണ് നാം ഇവിടെ അതിന് മാരണം എന്ന് വിവർത്തനം നൽകിയത്. ഐഹികമായ കാര്യലാഭത്തിനുവേണ്ടി ക്വുർആനെ ധിക്കരിച്ച ആ ദുഷ്ടഹൃദയത്തിന് അല്ലാഹു വമ്പിച്ച താക്കീത് നൽകുന്നു:-

سَأُصْلِيهِ سَقَرَ ﴿٢٦﴾

**《26》 വഴിയെ ഞാനവനെ 'സക്വറിൽ' [നരകത്തിൽ] ഇട്ടു എരിക്കുന്നതാണ്.**

وَمَآ أَدْرَىٰكَ مَا سَقَرُ ﴿٢٧﴾

**《27》 'സക്വർ' എന്നാലെന്താണെന്ന് നിനക്ക് എന്തറിയാം!?-**

لَا تُبْقِى وَلَا تَذَرُ ﴿٢٨﴾

**《28》 അത് (ഒന്നിനെയും) ബാക്കിയാക്കുകയില്ല; വിട്ടുകളയുകയുമില്ല;-**

لَوَّاحَةٌ لِّلْبَشَرِ ﴿٢٩﴾

**《29》 തൊലിയെ എരിച്ചു (മാറ്റം വരുത്തി) കളയുന്നതാകുന്നു.**

عَلَيْهَا تِسْعَةَ عَشَرَ ﴿٣٠﴾

**《30》 അതിന്റെമേൽ (നോട്ടത്തിന്) പത്തൊമ്പത് പേരുണ്ട്.**

---

《26》 سَأُصْلِيه വഴിയെ ഞാനവനെ ഇട്ട് കരിക്കും, ഇട്ടുകാച്ചും سَقَرَ സക്വറിൽ 《27》 وَمَآ أَدْرَىٰكَ നിനക്ക് എന്തറിയാം, നിനക്ക് അറിവ് നൽകിയത് എന്താണ് مَا سَقَرُ

സക്വർ എന്താണെന്ന് ﴾28﴿ لَا تُبْقِى അത് ബാക്കിവെക്കുകയില്ല وَلَا تَذَرُ വിട്ടുകളയുകയുമില്ല ﴾29﴿ لَوَّاحَةٌ എരിച്ചു (കരിച്ചു) കളയുന്നതാണ്, മാറ്റം വരുത്തുന്നതാണ്, കരിവർണമാക്കുന്നതാണ് لِّلْبَشَرِ തൊലിയെ ﴾30﴿ عَلَيْهَا അതിന്റെ മേലുണ്ട് تِسْعَةَ عَشَرَ പത്തൊമ്പത് പേർ

---

നരകത്തിന് പല പേരുകളും ക്വുർആനിൽ കാണാവുന്നതിൽ ഒന്നത്രെ 'സക്വർ' (سقر). എല്ലാ പേരുകളെയും പോലെ, ഇതും നരകത്തിന്റെ ഉഗ്രതയും കാഠിന്യവും കുറിക്കുന്നു.'ഉരുക്കിക്കളയുന്നത്, കരിച്ചുകളയുന്നത്'എന്നൊക്കെയാണ് അതിന് പദാർത്ഥം. (كما في المفردات) ഏതൊരു വസ്തുവാകട്ടെ, അതിനെ നരകത്തിലിട്ടാൽ അതതിനെ എരിച്ചുകളയാതെ ബാക്കി വെക്കുകയാകട്ടെ, വിട്ടുകളയുകയാകട്ടെ ചെയ്കയില്ല. തൊലികളിലേക്ക് ആളിച്ചെന്ന് അതിവേഗം അതിനെ കരിച്ചു നിറം മാറ്റം വരുത്തി കരിമയമാക്കുന്നതാണ്. നമ്മുടെ അഗ്നിയെക്കാളും എത്രയോ മടങ്ങ് ഉഗ്രതരമാണ് നരകാഗ്നി. എന്നിരിക്കിലും അതിനാൽ ശിക്ഷിക്കപ്പെടുന്നവർ നിത്യ യാതനകൾ അനുഭവിച്ചുകൊണ്ടിരിക്കുകയെന്നല്ലാതെ അതിൽ അവൻ മരണടയുന്നതല്ല.വല്ല വിശ്രമവും ലഭിക്കുമോ, അതുമില്ല. (لا يموت فيها ولا يحيى (الأعلى) (ഒരിക്കലും മരണമടയുകയില്ല; ജീവിക്കുകയുമില്ല.) ഇത് നരകാഗ്നിയുടെ ഒരു പ്രത്യേകതയാണ്. മാത്രമല്ല, നിരന്തരം ശിക്ഷ അനുഭവിക്കേണ്ടതിനായി അവരുടെ തൊലികൾ വെന്തു കരിയുമ്പോഴേക്കും അല്ലാഹു വേറെ തൊലികളെ പകരം ഉണ്ടാക്കുകയും ചെയ്യുന്നതാണ്. (كلما نضجت جلودهم بدلناهم جلودا غيرها ليذوقوا العذاب–النساء:٤٦) അതിന്റെ മേൽനോട്ടം വഹിക്കുന്നവരാകട്ടെ, പരുഷസ്വഭാവികളും കഠിനൻമാരുമായ മലക്കുകളുമാകുന്നു.) (عليها ملائكة غلاظ شداد الخ–التحريم) ഈ മേൽനോട്ടക്കാരായ മലക്കുകളെക്കുറിച്ചാണ് 'പത്തൊമ്പതുപേരുണ്ട്' എന്ന് ഇവിടെ അല്ലാഹു പ്രസ്താവിച്ചത്. ഇവരുടെ എണ്ണം പത്തൊമ്പതാക്കി നിശ്ചയിച്ചതിന്റെ രഹസ്യം എന്താണെന്ന് നമുക്ക് അറിഞ്ഞുകൂടാ, അല്ലാഹുവിന് മാത്രമേ അറിയൂ. എങ്കിലും അതിവിടെ പ്രസ്താവിച്ചതിലടങ്ങിയ ചില രഹസ്യങ്ങൾ അടുത്തവചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നുണ്ട്. അല്ലാഹു പറയുന്നു:-

وَمَا جَعَلْنَآ أَصْحَٰبَ ٱلنَّارِ إِلَّا مَلَٰٓئِكَةً ۙ وَمَا جَعَلْنَا عِدَّتَهُمْ إِلَّا فِتْنَةً لِّلَّذِينَ كَفَرُوا۟ لِيَسْتَيْقِنَ ٱلَّذِينَ أُوتُوا۟ ٱلْكِتَٰبَ وَيَزْدَادَ ٱلَّذِينَ ءَامَنُوٓا۟ إِيمَٰنًا

**﴾31﴿ നരകത്തിന്റെ (മേൽനോട്ടക്കാരായ) ആൾക്കാരെ നാം മലക്കുകളല്ലാതെ ആക്കിയിട്ടില്ല; അവരുടെ എണ്ണം അവിശ്വസിച്ചവർക്ക് ഒരു പരീക്ഷണമല്ലാതെയും ആക്കിയിട്ടില്ല. (അതെ) വേദഗ്രന്ഥം നൽകപ്പെട്ടിട്ടുള്ളവർ ദൃഢമായി വിശ്വസിക്കുവാനും, വിശ്വസിച്ചിട്ടുള്ളവർക്ക് വിശ്വാസം വർദ്ധിക്കുവാനും,-**

وَلَا يَرْتَابَ ٱلَّذِينَ أُوتُوا۟ ٱلْكِتَـٰبَ وَٱلْمُؤْمِنُونَ ۙ وَلِيَقُولَ ٱلَّذِينَ فِى قُلُوبِهِم مَّرَضٌ وَٱلْكَـٰفِرُونَ مَاذَآ أَرَادَ ٱللَّهُ بِهَـٰذَا مَثَلًا

വേദഗ്രന്ഥം നൽകപ്പെട്ടവരും സത്യവിശ്വാസികളും സന്ദേഹപ്പെടാതിരിക്കുവാനുമാകുന്നു (അത്). (കൂടാതെ)'ഹൃദയങ്ങളിൽ (ഒരു തരം) രോഗമുള്ളവരും അവിശ്വാസികളും ഇതുമൂലം എന്തൊരു ഉപമയാണ് അല്ലാഹു ഉദ്ദേശിച്ചിരിക്കുന്നത്'എന്ന് പറയുവാൻവേണ്ടിയുമാകുന്നു.

كَذَٰلِكَ يُضِلُّ ٱللَّهُ مَن يَشَآءُ وَيَهْدِى مَن يَشَآءُ ۚ وَمَا يَعْلَمُ جُنُودَ رَبِّكَ إِلَّا هُوَ ۚ وَمَا هِىَ إِلَّا ذِكْرَىٰ لِلْبَشَرِ ﴿٣١﴾

അപ്രകാരം, അല്ലാഹു അവൻ ഉദ്ദേശിക്കുന്നവരെ വഴിപിഴപ്പിക്കുകയും, അവൻ ഉദ്ദേശിക്കുന്നവരെ സൻമാർഗത്തിലാക്കുകയും ചെയ്യുന്നു. നിന്റെ റബ്ബിന്റെ സൈന്യങ്ങളെ അവനല്ലാതെ (ആരും) അറിയുന്നതല്ല. ഇത് മനുഷ്യർക്ക് ഒരു സ്മരണ (അഥവാ ഉപദേശം) അല്ലാതെ (മറ്റൊന്നും) അല്ലതാനും.

---

﴾31﴿ وَمَا جَعَلْنَآ നാം ആക്കിയിട്ടില്ല أَصْحَـٰبَ ٱلنَّارِ നരകത്തിന്റെ ആൾക്കാരെ إِلَّا مَلَـٰٓئِكَةً മലക്കുകളല്ലാതെ وَمَا جَعَلْنَا നാം ആക്കിയിട്ടില്ല عِدَّتَهُمْ അവരുടെ എണ്ണം إِلَّا فِتْنَةً ഒരു പരീക്ഷണമല്ലാതെ لِّلَّذِينَ كَفَرُوا۟ അവിശ്വസിച്ചവർക്ക് لِيَسْتَيْقِنَ ഉറപ്പാക്കുവാൻ, ദൃഢമാക്കുവാൻവേണ്ടി ٱلَّذِينَ أُوتُوا۟ നൽകപ്പെട്ടവർ ٱلْكِتَـٰبَ വേദഗ്രന്ഥം وَيَزْدَادَ അധികരിക്കാനും ٱلَّذِينَ ءَامَنُوٓا۟ വിശ്വസിച്ചവർ(ക്ക്) إِيمَـٰنًا വിശ്വാസം, വിശ്വാസത്താൽ وَلَا يَرْتَابَ സംശയപ്പെടാതെ ഇരിക്കുവാനും ٱلَّذِينَ أُوتُوا۟ ٱلْكِتَـٰبَ വേദഗ്രന്ഥം നൽകപ്പെട്ടവർ وَٱلْمُؤْمِنُونَ സത്യവിശ്വാസികളും وَلِيَقُولَ പറയുവാൻ വേണ്ടിയും ٱلَّذِينَ യാതൊരുവർ فِى قُلُوبِهِم അവരുടെ ഹൃദയങ്ങളിലുണ്ട് مَّرَضٌ (ഒരുതരം) രോഗം وَٱلْكَـٰفِرُونَ അവിശ്വാസികളും مَاذَآ أَرَادَ എന്തൊന്നാണ് ഉദ്ദേശിച്ചിരിക്കുന്നത് ٱللَّهُ അല്ലാഹു بِهَـٰذَا ഇതുകൊണ്ട്, ഇതിനാൽ مَثَلًا ഉപമ, ഉദാഹരണമായിട്ട് كَذَٰلِكَ അപ്രകാരം, يُضِلُّ ٱللَّهُ അല്ലാഹു വഴിപിഴപ്പിക്കുന്നതാണ് مَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവരെ وَيَهْدِى അവൻ സൻമാർഗത്തിലാക്കുകയും ചെയ്യും مَن يَشَآءُ അവൻ ഉദ്ദേശിക്കുന്നവരെ وَمَا يَعْلَمُ അറിയുകയില്ല جُنُودَ رَبِّكَ നിന്റെ റബ്ബിന്റെ സൈന്യങ്ങളെ

إِلَّا هُوَ അവനല്ലാതെ وَمَا هِىَ അത് (ഇവ- അവ) അല്ല إِلَّا ذِكْرَىٰ ഉപദേശം (സ്മരണ) അല്ലാതെ لِلْبَشَرِ മനുഷ്യർക്ക്

---

നരകത്തിന്റെ മേൽനോട്ടം വഹിക്കുവാൻ ഏൽപിക്കപ്പെട്ടിരിക്കുന്നത് പത്തൊമ്പത് മലക്കുകളാണെന്ന് അല്ലാഹു പ്രസ്താവിച്ചുവല്ലോ. ഇതുകേട്ടപ്പോൾ അബൂജഹ്ൽ തന്റെ ആളുകളോട്: 'നിങ്ങളിൽ ഓരോ പത്തുപേർക്കും അവരിൽ ഓരോരുത്തരെ പിടിച്ചടക്കിക്കൂടേ!' എന്നും, വേറൊരുവൻ 'പതിനേഴുപേരെ ഞാൻ തടുത്തുകൊള്ളാം, ബാക്കി രണ്ടുപേരുടെ കാര്യം നിങ്ങൾക്കും ആയിക്കൂടേ?!' എന്നും മറ്റും പരിഹസിച്ചു പറയുകയുണ്ടായെന്ന് ചില രിവായത്തുകളിൽ വന്നിരിക്കുന്നു.

നരകത്തിന്റെ മേൽനോട്ടക്കാർ മലക്കുകൾ മാത്രമാണ്- അഥവാ മനുഷ്യരോ മറ്റോ അല്ല- എന്ന് അല്ലാഹു ആദ്യമായി ചൂണ്ടിക്കാട്ടി. ഒരു മലക്കിനെപ്പോലും നേരിടുവാനോ ചെറുത്തുനിൽക്കുവാനോ മനുഷ്യർക്ക് സാധ്യമല്ല. എന്നിരിക്കെ, പത്തൊമ്പത് പേരിൽനിന്ന് എങ്ങനെ രക്ഷപ്പെടുവാൻ കഴിയും? അതുകൊണ്ട് അവരിൽനിന്ന് ആരെങ്കിലും രക്ഷപ്പെട്ടേക്കുമെന്ന് കരുതേണ്ട. എന്നിങ്ങനെയുള്ള ഒരു സൂചന ഇതിൽ അടങ്ങിയിരിക്കുന്നു. പത്തൊമ്പത് എന്ന എണ്ണം എടുത്തുപറഞ്ഞതിൽ സത്യവിശ്വാസികളെ സംബന്ധിച്ചിടത്തോളം ഏതെങ്കിലും തരത്തിലുള്ള സംശയത്തിനോ ആശയക്കുഴപ്പത്തിനോ അവകാശമില്ല. എന്തുകൊണ്ട് പത്തൊമ്പതായി, അല്ലെങ്കിൽ ഇരുപതോ നൂറോ ആയില്ല. എന്നിത്യാദി വിമർശനങ്ങളൊന്നും അവരിൽനിന്നുണ്ടാവാനില്ല. അല്ലാഹു പറഞ്ഞത് അപ്പടി സ്വീകരിക്കുവാനും വിശ്വസിക്കുവാനും അവർ തികച്ചും സന്നദ്ധരാണ്. എന്നാൽ അവിശ്വാസികളെ സംബന്ധിച്ചിടത്തോളം അതൊരു പരീക്ഷണം മാത്രമാണെന്ന് തുടർന്ന് പ്രസ്താവിച്ചിരിക്കുന്നു. ഈ രണ്ട് മുഖവുരകൾക്ക് ശേഷം വിഷയം കുറേക്കൂടി വിശദീകരിക്കുകയാണ് അടുത്ത വാക്യങ്ങളിൽ ചെയ്തിരിക്കുന്നത്. അതായത്: വേദഗ്രന്ഥം നൽകപ്പെട്ടവർക്ക് ക്വുർആനിലുള്ള വിശ്വാസം ദൃഢകരമായിത്തീരുവാൻ അത് ഉപകരിക്കുന്നു. കാരണം, അവരുടെ പക്കലുള്ള ഗ്രന്ഥങ്ങൾ മുഖേന അത് അവർക്ക് മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടുണ്ട്. ക്വുർആനും അതോട് യോജിച്ചുകാണുമ്പോൾ അവർക്കത് കൂടുതൽ ബോധ്യവും സ്വീകാര്യവും ആയിരിക്കുമല്ലോ. മുൻ വേദഗ്രന്ഥങ്ങളിൽ ഈ വിവരം ഉള്ളതുകൊണ്ടാണ് അല്ലാഹു ഇപ്രകാരം പ്രസ്താവിച്ചതെന്ന് ഇബ്നുഅബ്ബാസ് (റ), ക്വത്താദഃ (റ), മുജാഹിദ് (റ) എന്നിവരിൽ നിന്ന് നിവേദനങ്ങൾ വന്നിട്ടുണ്ട്. മറ്റ് പലതുമെന്നപോലെ, ഇന്നത്തെ ബൈബ്ളുകളിൽ ഇത് കാണപ്പെടാത്തതിന് കാരണം വ്യക്തമാണ്. പക്ഷേ, ക്വുർആൻ അവതരിക്കുന്ന കാലത്തെ വേദക്കാർക്ക് ഇക്കാര്യം പൊതുവിൽ അറിയാമായിരുന്നുവെന്നും, അതുകൊണ്ടാണ് അവർ അതിനെ എതിർക്കാതിരുന്നതെന്നും സ്പഷ്ടമാണല്ലോ. ഇതുപോലെത്തന്നെ, സത്യവിശ്വാസികൾക്ക് അത് വിശ്വാസം വർദ്ധിക്കുവാനും ഇടയാകുന്നു. ക്വുർആന്റെ പ്രസ്താവനകളെ വേദക്കാർ ശരിവെച്ചു കാണുന്നതും, നരകശിക്ഷയുടെ കാഠിന്യത്തെയും

സ്വഭാവത്തെയും കുറിച്ച് അറിയുന്നതും സത്യവിശ്വാസികളുടെ വിശ്വാസവർദ്ധനവിന് കാരണമാകുന്നു; കൂടാതെ, അല്ലാഹുവിങ്കൽനിന്ന് അവതരിച്ചുകൊണ്ടിരിക്കുന്ന ഓരോ സന്ദേശവും അവരുടെ വിശ്വാസത്തിൽ വർദ്ധനവുണ്ടാക്കുന്നു. وإذا تليت عليهم ءاياته زادتهم إيمانا–الأنفال (അവരുടെ മേൽ അവന്റെ ആയത്തുകൾ ഓതി ക്കേൾപ്പിക്കപ്പെട്ടാൽ അതവർക്ക് വിശ്വാസത്തെ വർദ്ധിപ്പിക്കുന്നതാണ്.) അങ്ങനെ ഇരുകൂട്ടർക്കും– വേദക്കാർക്കും സത്യവിശ്വാസികൾക്കും– സന്ദേഹത്തിനോ, ആശയക്കുഴപ്പത്തിനോ അവകാശമില്ലാതായിത്തീരുന്നു. പരീക്ഷണത്തിന്റെ ഒരു വശമത്രെ ഇത്.

നേരെമറിച്ച് ഹൃദയത്തിൽ രോഗമുള്ളവരായ കപടവിശ്വാസികൾക്കും സത്യനിഷേധികളായ അവിശ്വാസികൾക്കുമാകട്ടെ, ഈ പ്രസ്താവനമൂലം ആശയക്കുഴപ്പവും കുതർക്കവുമായിരിക്കും വർദ്ധിക്കുക. പരീക്ഷണഫലത്തിന്റെ മറുവശമാണിത്. അങ്ങനെ, അവർ പറഞ്ഞേക്കും: ഇതെന്തൊരു ഉപമയാണ്? ഇതിന്റെ ഉദ്ദേശ്യമെന്തായിരിക്കും? എന്താണ് ഒരു പത്തൊമ്പതിന്റെ കണക്ക്? എന്തുകൊണ്ട് ഒരെണ്ണം കൂടിച്ചേർത്ത് ഇരുപത് തികച്ചില്ല .... എന്നൊക്കെ. ഇതിന് അല്ലാഹു നൽകുന്ന മറുപടി ശ്രദ്ധേയമാകുന്നു:

(1) ഇങ്ങനെയുള്ള പരീക്ഷണങ്ങൾ മുഖേന അല്ലാഹു ഉദ്ദേശിച്ചവരെ അവൻ വഴിപിഴപ്പിക്കുകയും അവൻ ഉദ്ദേശിച്ചവരെ അവൻ സൻമാർഗത്തിലാക്കുകയും ചെയ്യുന്നു. അതെ, സഹൃദയൻമാർക്ക് നേർമാർഗം പ്രാപിക്കുവാനും, ദുഷ്ടൻമാർക്ക് വഴിപിഴച്ചു തെറ്റിപ്പോകുവാനും അത് കാരണമായിത്തീരുന്നു.

(2) അല്ലാഹുവിന്റെ സൈന്യങ്ങൾ ഏതൊക്കെയാണ്, എത്രയാണ്, അവരുടെ സ്ഥിതിഗതികൾ എന്തെല്ലാമാണ് എന്നൊക്കെ അവൻ മാത്രമേ അറിയുകയുള്ളൂ. ഓരോ തരത്തിലുള്ള ആരാധനാ കർമങ്ങൾ നടത്തിക്കൊണ്ടിരിക്കുന്ന മലക്കുകൾ ഇല്ലാത്ത ഒരു സ്ഥലവും ഏഴ് ആകാശങ്ങൾക്കിടയിൽ ഇല്ല എന്നും മറ്റും നബിﷺപ്രസ്താവിച്ചിട്ടുള്ളത് ഇവിടെ സ്മരണീയമാകുന്നു. (അ; തി; ജ) എന്നിരിക്കെ, അവരെക്കുറിച്ച് അല്ലാഹു പറയുന്നത് അക്ഷരാർത്ഥത്തിൽ വിശ്വസിക്കുകയും സമ്മതിക്കുകയുമല്ലാതെ അതിനെപ്പറ്റി ചോദ്യം ചെയ്യാനോ കൂടുതൽ ചർച്ച നടത്തുവാനോ ആർക്കും ന്യായമോ അവകാശമോ ഇല്ല. അക്കൂട്ടത്തിൽ നരകത്തിന്റെ മേൽനോട്ടക്കാരെ പത്തൊമ്പതാക്കിയതിന്റെ രഹസ്യവും അവന് മാത്രമേ അറിഞ്ഞുകൂടു. എനി 'ഇരുപത്' എന്നോ മറ്റോ പറഞ്ഞാൽ അപ്പോഴും 'എന്ത് കൊണ്ടാണത്' എന്ന് ഇവർ ചോദിച്ചുകൂടായ്കയില്ലല്ലോ.

(3) നരകത്തെക്കുറിച്ചും അതിലെ കാവൽക്കാരെക്കുറിച്ചും മറ്റുമുള്ള ഇത്തരം പ്രസ്താവനകളൊന്നും തർക്കത്തിനോ വിമർശനത്തിനോ വിഷയമായിക്കൂടാത്തതാണ്. ജനങ്ങളെ ഓർമിപ്പിക്കുക മാത്രമാണ് അവയുടെ ലക്ഷ്യം. ഇഷ്ടമുള്ളവർക്ക് അവയെപ്പറ്റി ചിന്തിക്കുകയും ഉറ്റാലോചിക്കുകയും ചെയ്യാം.

അവയുടെ അടിസ്ഥാനത്തിൽ സ്വന്തം ചര്യയെ ചിട്ടപ്പെടുത്തുകയും ചെയ്യാം. എന്ന് മാത്രം. അല്ലാഹു പറയുന്നു:

## വിഭാഗം- 2

كَلَّا وَٱلْقَمَرِ ﴿٣٢﴾

《32》 അങ്ങനെ വേണ്ട! ചന്ദ്രൻ തന്നെയാണ (സത്യം)!

وَٱلَّيْلِ إِذْ أَدْبَرَ ﴿٣٣﴾

《33》 രാത്രിയുമാണസത്യം- അത് പിന്നിട്ടുപോകുമ്പോൾ- !-

وَٱلصُّبْحِ إِذَآ أَسْفَرَ ﴿٣٤﴾

《34》 പ്രഭാതവുമാണ സത്യം- അത് പുലർന്നു (പ്രകാശിച്ചു) വന്നാൽ- !-

إِنَّهَا لَإِحْدَى ٱلْكُبَرِ ﴿٣٥﴾

《35》 നിശ്ചയമായും അത് [നരകം] വൻകാര്യങ്ങളിൽ ഒന്നു തന്നെ!-

نَذِيرًا لِّلْبَشَرِ ﴿٣٦﴾

《36》 മനുഷ്യന് ഒരു താക്കീത് എന്ന നിലക്ക്;-

لِمَن شَآءَ مِنكُمْ أَن يَتَقَدَّمَ أَوْ يَتَأَخَّرَ ﴿٣٧﴾

《37》 അതായത്, നിങ്ങളിൽനിന്ന് മുന്നോക്കം വരുവാനോ, പിന്നോക്കം പോകുവാനോ ഉദ്ദേശിച്ചവർക്ക്!

---

《32》 كَلَّا അങ്ങനെയല്ലാ (വേണ്ടാ) وَٱلْقَمَرِ ചന്ദ്രൻതന്നെയാണ 《33》 وَٱلَّيْلِ രാത്രിയും തന്നെയാണ إِذْ أَدْبَرَ അത് പിന്നിട്ടുപോകുമ്പോൾ 《34》 وَٱلصُّبْحِ പ്രഭാതവും തന്നെയാണ إِذَآ أَسْفَرَ അത് പുലരുമ്പോൾ, പ്രകാശപ്പെട്ടാൽ 《35》 إِنَّهَا നിശ്ചയമായും അത് لَإِحْدَى ഒന്ന് (ഒരു കാര്യം) തന്നെ ٱلْكُبَرِ വലുതായ (വൻകാര്യങ്ങളായ)തിൽ 《36》 نَذِيرًا താക്കീത് നൽകുന്നതായിട്ട് (താക്കീതെന്ന നിലയിൽ) لِّلْبَشَرِ മനുഷ്യന് 《37》 لِمَن شَآءَ ഉദ്ദേശിച്ചവർക്ക് مِنكُمْ നിങ്ങളിൽനിന്ന് أَن يَتَقَدَّمَ മുന്നോട്ടുവരുവാൻ, മുന്തുവാൻ أَوْ يَتَأَخَّرَ അല്ലെങ്കിൽ പിന്നോട്ട് പോകാൻ, പിന്താൻ

---

സത്യയാഥാർത്ഥ്യങ്ങളുടെ നേരെ കൽപ്പിച്ചുകൂട്ടി ധിക്കാരം കൈകൊണ്ടവർക്ക് 'സക്വർ' എന്ന നരകശിക്ഷയാണുള്ളതെന്ന് 26 -ാം വചനത്തിൽ അല്ലാഹു താക്കീത് നൽകി. തുടർന്നുള്ള വചനങ്ങളിൽ അതിന്റെ ഉഗ്രതയും ഗൗരവവും ചൂണ്ടിക്കാട്ടി. പിന്നീട് വിഷയത്തിന്റെ ഗൗരവം ഒന്നുകൂടി ഊന്നിപ്പറയുകയാണ്.

ചന്ദ്രൻ, രാത്രി, പ്രഭാതം എന്നിവയുടെ പേരിൽ സത്യം ചെയ്തുകൊണ്ടുള്ള ആ പ്രസ്താവനയുടെ സാരം ഇങ്ങനെ സംഗ്രഹിക്കാം: അത്- ആ സക്വറാകുന്ന നരകം- കേവലം അവഗണിച്ചു തള്ളാവുന്ന ഒരു കാര്യമല്ല, ഏറ്റവും വമ്പിച്ച ഒരു കാര്യമത്രെ അത്. ഇത് ഒരു വ്യക്തിക്കോ ചില വ്യക്തികൾക്കോ മാത്രമുള്ള ഒരു താക്കീതല്ല. മനുഷ്യവർഗത്തിനാകമാനമുള്ള താക്കീതാണിത്. അതെ, മുമ്പോട്ട് വന്ന് സത്യം സ്വീകരിക്കുവാൻ തയ്യാറാകുന്നവർക്കും, സത്യത്തിൽനിന്ന് പിന്നോക്കം പോയി ദുർമാർഗത്തിൽ പതിക്കുന്നവർക്കും താക്കീതാകുന്നു.

كُلُّ نَفْسٍۭ بِمَا كَسَبَتْ رَهِينَةٌ ﴿٣٨﴾

**﴾38﴿ എല്ലാ (ഓരോ) ദേഹവും [ആളും] അത് സമ്പാദിച്ചുവെച്ചതിന് പണയപ്പെട്ടതായിരിക്കും;**

إِلَّآ أَصْحَـٰبَ ٱلْيَمِينِ ﴿٣٩﴾

**﴾39﴿ വലതുപക്ഷക്കാരൊഴികെ.**

فِى جَنَّـٰتٍۢ يَتَسَآءَلُونَ ﴿٤٠﴾

**﴾40﴿ ചില സ്വർഗങ്ങളിലായിരിക്കും (അവർ). അവർ ചോദ്യം ചെയ്യും,-**

عَنِ ٱلْمُجْرِمِينَ ﴿٤١﴾

**﴾41﴿ കുറ്റവാളികളെക്കുറിച്ച്:**

مَا سَلَكَكُمْ فِى سَقَرَ ﴿٤٢﴾

**﴾42﴿'നിങ്ങളെ 'സക്വറി'ൽ പ്രവേശിപ്പിച്ചത് എന്താണ്?' എന്ന്**

---

﴾38﴿ كُلُّ نَفْسٍۭ എല്ലാ ദേഹവും (ആത്മാവും, ആളും) بِمَا كَسَبَتْ അത് സമ്പാദിച്ച (പ്രവർത്തിച്ച)തിന്ന് رَهِينَةٌ പണയമാണ്, പണയപ്പെട്ടതായിരിക്കും ﴾39﴿ إِلَّآ أَصْحَـٰبَ ആൾക്കാരൊഴികെ, കൂട്ടരല്ലാതെ ٱلْيَمِينِ വലതുപക്ഷത്തിന്റെ ﴾40﴿ فِى جَنَّـٰتٍۢ ചില സ്വർഗങ്ങളിൽ يَتَسَآءَلُونَ അവർ ചോദ്യം ചെയ്യും ﴾41﴿ عَنِ ٱلْمُجْرِمِينَ കുറ്റവാളികളെപ്പറ്റി ﴾42﴿ مَا سَلَكَكُمْ നിങ്ങളെ പ്രവേശിപ്പിച്ചത് (പ്രവേശിച്ച കാരണം) എന്താണ് فِى سَقَرَ സക്വറിൽ (നരകത്തിൽ)

---

ഓരോ ആളും അവരവരുടെ കർമങ്ങളാകുന്ന സമ്പാദ്യങ്ങൾക്ക് പണയമായിരിക്കും. അഥവാ, സ്വന്തം കടമകളും ബാധ്യതകളും തീർത്തുകഴിഞ്ഞ സമ്പാദ്യങ്ങളാണുള്ളതെങ്കിൽ രക്ഷയുണ്ട്. ഇല്ലാത്തപക്ഷം രക്ഷകിട്ടുവാൻ മാർഗമില്ല. പക്ഷേ, വലതുപക്ഷക്കാരാകുന്ന *(*)* സജ്ജനങ്ങളെ സംബന്ധിച്ചിടത്തോളം, അവരുടെ കടമകളും ബാധ്യതകളുമെല്ലാം ഇഹത്തിൽവെച്ച് നേരത്തെ നിറവേറ്റപ്പെട്ടുകഴിഞ്ഞിരിക്കുന്നതുകൊണ്ട് അവർ കർമങ്ങൾക്ക് പണയപ്പെട്ടു കഷ്ടപ്പെടേണ്ടിവരുന്നത

---

*(*) വലതുപക്ഷക്കാരെ (أصحاب اليمين)പ്പറ്റി സൂ: വാക്വിഅ (الواقعة)യിൽ വിവരിച്ചിട്ടുണ്ട്.*

ല്ല. അവർക്ക് സക്വറിനെ ഭയപ്പെടേണ്ടതുമില്ല. സ്വർഗമായിരിക്കും അവരുടെ സങ്കേതം. അവിടെവെച്ച് ചിലപ്പോൾ അവർ സക്വറിന്റെ അവകാശികളായിത്തീർന്ന കുറ്റവാളികളെക്കുറിച്ച് അന്വേഷണം നടത്തും. നിങ്ങൾ ഈ ശിക്ഷക്ക് വിധേയരാകുവാൻ കാരണമെന്താണെന്ന് അവരോട് ചോദിക്കും. അതിന് നരകക്കാർ നൽകുന്ന മറുപടി നോക്കുക:-

قَالُواْ لَمْ نَكُ مِنَ ٱلْمُصَلِّينَ ﴿٤٣﴾

**﴾43﴿ അവർ (മറുപടി) പറയും: ഞങ്ങൾ നമസ്കരിക്കുന്നവരുടെ കൂട്ടത്തിൽ ആയിരുന്നില്ല;-**

وَلَمْ نَكُ نُطْعِمُ ٱلْمِسْكِينَ ﴿٤٤﴾

**﴾44﴿ ഞങ്ങൾ സാധുക്കൾക്ക് ഭക്ഷണം കൊടുത്തിരുന്നതുമില്ല;-**

وَكُنَّا نَخُوضُ مَعَ ٱلْخَآئِضِينَ ﴿٤٥﴾

**﴾45﴿ (തോന്നിയവാസത്തിൽ) മുഴുകിയിരുന്നവരോടൊപ്പം ഞങ്ങൾ മുഴുകിക്കൊണ്ടിരിക്കുകയും ചെയ്തിരുന്നു;-**

وَكُنَّا نُكَذِّبُ بِيَوْمِ ٱلدِّينِ ﴿٤٦﴾

**﴾46﴿ പ്രതിഫലനടപടിയുടെ ദിവസത്തെ ഞങ്ങൾ വ്യാജമാക്കുകയും ചെയ്തിരുന്നു;-**

حَتَّىٰٓ أَتَىٰنَا ٱلْيَقِينُ ﴿٤٧﴾

**﴾47﴿ അങ്ങനെ (മരണമാകുന്ന ആ) ഉറപ്പ് ഞങ്ങൾക്ക് വന്നെത്തി.**

---

﴾43﴿ قَالُواْ അവർ പറയും لَمْ نَكُ ഞങ്ങളായിരുന്നില്ല, ആയില്ല مِنَ ٱلْمُصَلِّينَ നമസ്കരിക്കുന്നവരുടെ കൂട്ടത്തിൽ ﴾44﴿ وَلَمْ نَكُ ഞങ്ങളായിരുന്നുമില്ല نُطْعِمُ ഭക്ഷണം കൊടുക്കുക ٱلْمِسْكِينَ സാധുവിന്, പാവപ്പെട്ടവന് ﴾45﴿ وَكُنَّا نَخُوضُ ഞങ്ങൾ (തോന്നിയവാസത്തിൽ) മുഴുകുകയും ചെയ്തിരുന്നു مَعَ ٱلْخَآئِضِينَ മുഴുകുന്നവരോടൊപ്പം ﴾46﴿ وَكُنَّا نُكَذِّب ഞങ്ങൾ വ്യാജമാക്കുകയും ചെയ്തിരുന്നു بِيَوْمِ ٱلدِّينِ പ്രതിഫലത്തിന്റെ (നടപടി എടുക്കുന്ന) ദിവസത്തെ ﴾47﴿ حَتَّىٰٓ أَتَىٰنَا ഞങ്ങൾക്ക് വരുന്നതുവരെ, അങ്ങനെ ഞങ്ങൾക്ക് വന്നു ٱلْيَقِينُ (ആ) ഉറപ്പ്, ദൃഢമായ കാര്യം (മരണം)

---

മരണംവരെയും ഇതായിരുന്നു ഞങ്ങളുടെ നില. അതുകൊണ്ടാണ് ഞങ്ങൾ നരകശിക്ഷക്ക് വിധേയരായത് എന്ന് സാരം. എല്ലാ സംശയങ്ങൾക്കും വിരാമമിടുന്നതും ആർക്കും യാതൊരു സംശയമില്ലാത്തതുമായ കാര്യമാണല്ലോ മരണം. അതാണിവിടെ ഉറപ്പായ കാര്യം (اليقين) എന്ന് മരണത്തെ ഉദ്ദേശിച്ചു പറഞ്ഞത്.

സത്യവിശ്വാസത്തിന്റെ അനിവാര്യഫലവും, സത്യവിശ്വാസികളുടെ സൽക്കർമങ്ങളിൽ ഏറ്റവും പ്രാധാന്യമർഹിക്കുന്നതുമാണ് നമസ്കാരം. അതിന്റെ അടുത്ത സ്ഥാനം സാധുക്കളുടെ വിശപ്പടക്കുന്നതിനുമാണ്. ഈ രണ്ട് കാര്യവും ഉപേക്ഷവരുത്തുന്നവൻ യഥാർത്ഥവിശ്വാസിയായിരിക്കയില്ല. അതുകൊണ്ടാണ് ഇത് രണ്ടും ഇവിടെ മറ്റ് പലേടത്തുമെന്നപോലെ- പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നത്. വിശുദ്ധ ക്വുർആൻ സന്ദേശങ്ങൾ, പ്രവാചകപ്രഭുവിന്റെ അദ്ധ്യാപനങ്ങൾ ആദിയായവയുടെ നേരെ പുച്ഛഭാവവും അവഹേളനനയവും സ്വീകരിക്കുക, അവർക്കെതിരെ അപവാദങ്ങൾ പുറപ്പെടുവിക്കുക, പ്രകോപന നടപടികൾ കൈക്കൊള്ളുക, ഇത്യാദി ദുസ്സമ്പ്രദായക്കാരോട് സഹകരിച്ചും പങ്കുചേർന്നുംകൊണ്ടിരിക്കുക, ഇതൊക്കെ സത്യനിഷേധത്തിന്റെ പ്രത്യക്ഷ ലക്ഷണങ്ങളത്രെ. എല്ലാറ്റിനും അടിസ്ഥാനമായി നിലകൊള്ളുന്നത് മരണാനന്തര ജീവിതത്തിന്റെയും പരലോകരക്ഷാശിക്ഷകളുടെയും നിഷേധവുമാകുന്നു. മരണംവരെ ഈ നില തുടർന്നുപോന്നവർക്കുണ്ടോ പിന്നെ വല്ല രക്ഷാമാർഗവും?! അല്ലാഹു പറയുന്നു:-

فَمَا تَنفَعُهُمْ شَفَٰعَةُ ٱلشَّٰفِعِينَ ﴿٤٨﴾

**﴾48﴿ എനി, അവർക്ക് ശുപാർശക്കാരുടെ ശുപാർശ പ്രയോജനപ്പെടുന്നതല്ല.**

---

﴾48﴿ فَمَا تَنفَعُهُمْ എനി (ആകയാൽ) അവർക്ക് പ്രയോജന (ഉപകാര)പ്പെടുകയില്ല شَفَٰعَةُ ശുപാർശ ٱلشَّٰفِعِينَ ശുപാർശക്കാരുടെ

---

രക്ഷക്കുള്ള മാർഗങ്ങളെല്ലാം അവർ നഷ്ടപ്പെടുത്തിയിരിക്കകൊണ്ട് എനി അവർക്ക് വേണ്ടി ശുപാർശ ചെയ്യാൻ ആരുമില്ല. ഉണ്ടെന്ന് സങ്കൽപിച്ചാൽതന്നെ അതവിടെ സ്വീകാര്യവുമല്ല. അതിന് സാധ്യതയുമില്ല. ഇങ്ങനെയാണ് സത്യത്തെ നിഷേധിക്കുന്നവരുടെ പര്യവസാനം.

فَمَا لَهُمْ عَنِ ٱلتَّذْكِرَةِ مُعْرِضِينَ ﴿٤٩﴾

**﴾49﴿ എന്നിരിക്കെ, എന്താണവർക്ക്, - ഈ ഉൽബോധനത്തെവിട്ട് (അവർ) തിരിഞ്ഞുകളയുന്നവരായിക്കൊണ്ടിരിക്കുന്നു?!**

كَأَنَّهُمْ حُمُرٌ مُّسْتَنفِرَةٌ ﴿٥٠﴾

**﴾50﴿ വിറളിയെടുത്തോടുന്ന കഴുതകളെന്നോണമിരിക്കുന്നു അവർ,-**

فَرَّتْ مِن قَسْوَرَةٍ ﴿٥١﴾

**﴾51﴿ (അതെ) വല്ല സിംഹത്തിൽനിന്നും ഓടിപ്പായുന്ന (കഴുതകളെപ്പോലെ).**

﴾49﴿ فَمَا لَهُمْ എന്നിരിക്കെ (അപ്പോൾ) എന്താണ് അവർക്ക് عَنِ ٱلتَّذْكِرَةِ ഉൽബോധനം (ഉപദേശം, സ്മരണ) വിട്ട് مُعْرِضِينَ തിരിഞ്ഞു കളയുന്നവരായി (കൊണ്ടിരിക്കുന്നു)﴾50﴿ كَأَنَّهُمْ അവർ ആകുന്നുവെന്നപോലെ حُمُرٌ കഴുതകൾ مُّسْتَنفِرَةٌ വിറളിപിടിച്ചു പോകുന്ന, പേടിച്ചു ഓടുന്ന ﴾51﴿ فَرَّتْ ഓടിപ്പോകുന്ന مِن قَسْوَرَةٍ സിംഹത്തിൽ (വേട്ടക്കാരിൽ- അമ്പെയ്ത്തുകാരിൽ) നിന്ന്

---

ഉൽബോധനങ്ങളും ഉപദേശങ്ങളും കേൾക്കുമ്പോൾ അവരിലുണ്ടാകുന്ന പ്രതികരണങ്ങളും ചേഷ്ടകളും കാണുമ്പോൾ, തങ്ങളെ വേട്ടയാടിപ്പിടിക്കുവാൻവന്ന സിംഹങ്ങളെക്കണ്ട് നാലുപാടും വിറളിയെടുത്തോടുന്ന കാട്ടുകഴുതക്കൂട്ടങ്ങളാണ് അവരെന്ന് തോന്നിയേക്കും എന്ന് സാരം. قسورة(ക്വസ്വറത്ത്) എന്ന വാക്കിന് അമ്പെയ്ത്തുകാർ എന്നും, വേട്ടക്കാർ എന്നും ചിലർ അർത്ഥം കൽപിച്ചിട്ടുണ്ട്. ഉദ്ദേശ്യം അപ്പോഴും വ്യക്തംതന്നെ.

بَلْ يُرِيدُ كُلُّ ٱمْرِئٍ مِّنْهُمْ

**﴾52﴿(അത്രയുമല്ല) പക്ഷേ, അവരിൽനിന്നുള്ള എല്ലാ (ഓരോ) മനുഷ്യനും ഉദ്ദേശിക്കുന്നു,-**

أَن يُؤْتَىٰ صُحُفًا مُّنَشَّرَةً ﴿٥٢﴾

**(തുറന്ന്) നിവർത്തിവെക്കപ്പെട്ട ഏടുകൾ തനിക്ക് നൽകപ്പെടണമെന്ന്!**

كَلَّا ۖ بَل لَّا يَخَافُونَ ٱلْآخِرَةَ ﴿٥٣﴾

**﴾53﴿ അതു വേണ്ടാ! പക്ഷേ, അവർ പരലോകത്തെ ഭയപ്പെടുന്നില്ല.**

---

﴾52﴿ بَلْ يُرِيدُ പക്ഷേ (എങ്കിലും) ഉദ്ദേശിക്കുന്നു كُلُّ ٱمْرِئٍ എല്ലാ (ഓരോ) മനുഷ്യനും مِّنْهُمْ അവരിൽപെട്ട أَن يُؤْتَىٰ അവന് കൊടുക്കപ്പെടണമെന്ന് صُحُفًا ചില ഏടു(ഗ്രന്ഥം)കൾ مُّنَشَّرَةً വിരുത്ത (നൂർത്ത- തുറക്ക)പ്പെട്ടതായ ﴾53﴿ كَلَّا വേണ്ടാ, അങ്ങനെയല്ല بَل لَّا يَخَافُونَ പക്ഷേ, അവർ ഭയപ്പെടുന്നില്ല ٱلْآخِرَةَ പരലോകത്തെ

---

അവരുടെ ധിക്കാരം കണ്ടാൽ, പ്രവാചകന് ലഭിച്ച ഗ്രന്ഥമൊന്നും പോരാ, അവരിൽ ഓരോരുത്തന്നും വെവ്വേറെത്തന്നെ തുറന്ന വേദഗ്രന്ഥം അവതരിച്ചുകിട്ടണം എന്നാണവരുടെ നില. ഇത്രത്തോളം ധിക്കാരത്തിന് മുതിരാതിരിക്കുകയാണവർക്ക് നല്ലത് എന്ന് അവർ ഓർത്തുകൊള്ളട്ടെ. പരലോകത്തെക്കുറിച്ച് ഭയമില്ലാത്തതാണ് ഇതിനെല്ലാം കാരണം എന്ന് സാരം.

كَلَّآ إِنَّهُۥ تَذْكِرَةٌ ﴿٥٤﴾

**﴾54﴿ അതു വേണ്ടാ! നിശ്ചയമായും ഇതൊരു ഉൽബോധനമത്രെ!-**

فَمَن شَآءَ ذَكَرَهُۥ ﴿٥٥﴾

﴾55﴿ ആകയാൽ, ആർക്കുവേണമോ അവൻ അത് ഓർമിച്ചുകൊള്ളട്ടെ.

وَمَا يَذْكُرُونَ إِلَّآ أَن يَشَآءَ ٱللَّهُ ۚ هُوَ أَهْلُ ٱلتَّقْوَىٰ وَأَهْلُ ٱلْمَغْفِرَةِ ﴿٥٦﴾

﴾56﴿ അല്ലാഹു ഉദ്ദേശിക്കുന്നതായാലല്ലാതെ അവർ ഓർമിക്കുന്നതല്ലതാനും. അവൻ ഭയഭക്തിക്ക് അവകാശപ്പെട്ടവനും, പാപമോചനത്തിന് അവകാശപ്പെട്ടവനുമത്രെ.

---

﴾54﴿ كَلَّا വേണ്ടാ إِنَّهُ നിശ്ചയമായും അത് (ഇത്) تَذْكِرَةٌ ഒരു ഉൽബോധനം (ഉപദേശം) ആകുന്നു ﴾55﴿ فَمَن شَآءَ അതുകൊണ്ട് അപ്പോൾ ആർ ഉദ്ദേശിച്ചുവോ, ആർക്കുവേണമോ ذَكَرَهُۥ അതവൻ ഓർമിക്കട്ടെ, സ്മരിക്കും ﴾56﴿ وَمَا يَذْكُرُونَ അവൻ ഓർക്കുന്നതുമല്ല إِلَّآ أَن يَشَآءَ ഉദ്ദേശിക്കുന്നതായാലല്ലാതെ ٱللَّهُ അല്ലാഹു هُوَ أَهْلُ അവൻ അർഹനാണ്, തരപ്പെട്ട (അവകാശപ്പെട്ട)വനാണ് ٱلتَّقْوَىٰ സൂക്ഷ്മതക്ക്, ഭയഭക്തിക്ക് وَأَهْلُ അർഹനുമാകുന്നു ٱلْمَغْفِرَةِ പാപമോചനത്തിന് (പാപം പൊറുക്കുവാൻ

---

ഈ തിരുവചനം ഓതിക്കൊണ്ട് നബിﷺ ഇപ്രകാരം അരുളിയതായി ഹദീഥിൽ വന്നിരിക്കുന്നു.'നിങ്ങളുടെ റബ്ബ് പറയുന്നു: ഞാൻ സൂക്ഷിക്കപ്പെടുവാൻ- ഭയഭക്തി കാണിക്കപ്പെടുവാൻ- അർഹനാകുന്നു. അതുകൊണ്ട് എന്നോടൊപ്പം ഒരു ആരാധ്യനും സ്വീകരിക്കപ്പെട്ടുകൂടാ. എന്നാൽ, എന്നെ ആർ സൂക്ഷിക്കുകയും അങ്ങനെ എന്നോടൊപ്പം ഒരു ആരാധ്യനെയും സ്വീകരിക്കാതിരിക്കുകയും ചെയ്തുവോ അവന് ഞാൻ പൊറുത്തുകൊടുക്കുവാൻ അവകാശപ്പെട്ടവനാകുന്നു.' (അ; തി; ജ; ന.)

ക്വുർആൻ ആരെയും സത്യമാർഗത്തിലേക്ക് നിർബന്ധിച്ചു പിടിച്ചു വലിക്കുന്നില്ല. അത് സത്യങ്ങൾ വെട്ടിത്തുറന്നു കാട്ടിയും ഉപദേശിച്ചുംകൊണ്ടും നേർവഴിയിലേക്ക് മാടിവിളിക്കുന്നുവെന്നുമാത്രം. സത്യം സ്വീകരിക്കണം, നേർമാർഗം പ്രാപിക്കണം എന്നൊക്കെ ഉദ്ദേശ്യവും താൽപര്യവും ഉള്ളവർക്ക് അത് ഓർമിക്കുകയും വിശ്വസിക്കുകയും ചെയ്യാം. അല്ലാത്തവർക്ക് വേണമെങ്കിൽ നിരസിക്കുകയും ചെയ്യാം. (فمن شاء فليؤمن ومن شاء فليكفر–الكهف) പക്ഷേ, അല്ലാഹുവിന്റെ ഉദ്ദേശ്യംകൂടി ഉണ്ടെങ്കിലേ അവർ ഓർമിക്കലും വിശ്വസിക്കലുമെല്ലാം ഉണ്ടാകൂ. (وما يذكرون إلا أن يشاء الله) അവന്റെ മാർഗത്തിൽനിന്ന് തെറ്റിപ്പോകുന്നവർ ആരൊക്കെയാണെന്നും, നേർമാർഗം പ്രാപിക്കുന്നവർ ആരൊക്കെയാണെന്നും അവന് നല്ലപോലെ അറിയാമല്ലോ. (إن ربك هو أعلم بمن ضل عن سبيله وهو أعلم بالمهتدين– النحل : ١٢٥) അക്രമകാരികളായ ആളുകളെ അവൻ നേർമാർഗത്തിലാക്കുകയില്ലതാനും (إن الله لا يهدي القوم الظالمين–المنافقين) ചുരുക്കിപ്പറഞ്ഞാൽ, സൂക്ഷിക്കപ്പെടുവാനും ഭയഭക്തി അർപ്പിക്കപ്പെടുവാനുമുള്ള അർഹത അല്ലാഹുവിന് മാത്രമാണുള്ളത്.

അവനെ ആർ സൂക്ഷിച്ചു വരുന്നുവോ അവൻ നേർമാർഗം പ്രാപിച്ചു. അവന് അല്ലാഹു പൊറുത്തുകൊടുക്കുകയും ചെയ്യും. പൊറുത്തുകൊടുക്കുവാനുള്ള അവകാശവും അധികാരവുമാകട്ടെ, അതും അവനല്ലാതെ മറ്റാർക്കും ഇല്ല.

وما يذكرون إلا أن يشاء الله (അല്ലാഹു ഉദ്ദേശിക്കുന്നതായാലല്ലാതെ അവർ ഓർമിക്കുന്നതല്ല) എന്ന വാക്യത്തിൽ ഇസ്‌ലാമിലെ ഒരു മൗലിക വിശ്വാസ സിദ്ധാന്തം അടങ്ങിയിരിക്കുന്നു. മനുഷ്യന്റെ പ്രവർത്തനങ്ങളടക്കമുള്ള സകല കാര്യങ്ങളും അല്ലാഹുവിന്റെ ഉദ്ദേശ്യം അനുസരിച്ചേ ഉണ്ടാകുകയുള്ളൂ എന്ന തത്വമത്രെ അത്. അപ്പോൾ, മനുഷ്യൻ ഉദ്ദേശിച്ചതുകൊണ്ടുമാത്രം അവന് ഒന്നും നടത്തുവാനോ, അവനിൽ ഒന്നും നടക്കുവാനോ പോകുന്നില്ല. അതിനുള്ള കഴിവും വിചാരവും വികാരവുമെല്ലാം അല്ലാഹുവിൽനിന്ന് തന്നെ ലഭിക്കേണ്ടതുണ്ട്. وما تشاءون إلا أن يشاء الله رب العلمين–التكوير (ലോകരക്ഷിതാവായ അല്ലാഹു ഉദ്ദേശിക്കുന്നതായാലല്ലാതെ നിങ്ങൾ ഉദ്ദേശിക്കുന്നതല്ല.) നബി തിരുമേനിﷺക്ക്പോലും തിരുമേനി ഇഷ്ടപ്പെടുന്നവരെ നേർമാർഗത്തിലാക്കുവാൻ സാധ്യമല്ല. إنك لا تهدي من احببت ولكن الله يهدي من يشاء وهو اعلم بالمهتدين – القصص: ٥٦)(നിശ്ചയമായും, നീ ഇഷ്ടപ്പെട്ടവരെ നീ നേർമാർഗത്തിലാക്കുന്നതല്ല. പക്ഷേ, അല്ലാഹു അവൻ ഉദ്ദേശിക്കുന്നവരെ നേർമാർഗത്തിലാക്കുന്നു. നേർമാർഗം പ്രാപിക്കുന്നവരെപ്പറ്റി അവൻ നല്ലവണ്ണം അറിയുന്നവനുമാണ്.)

മനുഷ്യന്റെ കാര്യങ്ങളെല്ലാം അവന്റെ സ്വന്തം കഴിവിൽപെട്ടതാണെന്നും, അതിൽ അല്ലാഹു അവന് നിരുപാധികമായ സ്വാതന്ത്ര്യം നൽകിയിട്ടുണ്ടെന്നും വാദിച്ചുകൊണ്ട് മനുഷ്യന് അതിരുകവിഞ്ഞ സ്ഥാനം കൽപിച്ചു കൊടുക്കുന്ന യുക്തിവാദക്കാർ ഇതുപോലെയുള്ള ക്വുർആൻ വചനങ്ങളെ ദുർവ്യാഖ്യാനം ചെയ്യുക മാത്രമല്ല, അല്ലാഹുവിന്റെ അറിവിനെയും, കഴിവിനെയും, അധികാരത്തെയും അൽപമൊന്ന് വെട്ടിച്ചുരുക്കുകയും, അവന്റെ അറിവിനും ഇഷ്ടത്തിനും എതിരായി ലോകത്ത് കുറേ കാര്യങ്ങൾ നടമാടുമെന്ന് വരുത്തിത്തീർക്കുകയും കൂടി ചെയ്യുന്നത് കാണാം. മറ്റൊരുവിധത്തിൽ പറഞ്ഞാൽ, മനുഷ്യന്റെ അധികാരവൃത്തവും കഴിവും വലുതാക്കുവാനും, അല്ലാഹുവിന്റെ അധികാരവൃത്തവും കഴിവും ചെറുതാക്കുവാനും ശ്രമിക്കുകയാണ് ചെയ്യുന്നത്. അതോടുകൂടി, അല്ലാഹുവിന്റെ സൃഷ്ടികളിലും ഭരണകാര്യങ്ങളിലും തങ്ങളുടെ ബുദ്ധിക്കും യുക്തിക്കും ന്യായീകരിക്കുവാൻ കഴിയാത്ത രഹസ്യങ്ങളൊന്നും ഉണ്ടായിക്കൂടാ എന്നൊരു ധാരണയും അവരിൽനിന്ന് പ്രകടമാകുന്നു. الله أكبر അല്ലാഹു നമുക്കെല്ലാവർക്കും സത്യം ഗ്രഹിക്കുവാനും, നേർമാർഗം പ്രാപിക്കുവാനും തൗഫീക് നൽകട്ടെ. നമ്മുടെ പാപങ്ങളും പാകപ്പിഴവുകളും അവൻ പൊറുത്തുതരട്ടെ. ആമീൻ.

ولا حول ولا قوة إلا بالله وله الحمد والمنة

سورة القيامة

# 75. സൂറതുൽ ക്വിയാമഃ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 40 - വിഭാഗം (റുകൂഉ്) 2

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

لَآ أُقۡسِمُ بِيَوۡمِ ٱلۡقِيَٰمَةِ ﴿١﴾

**《1》'ക്വിയാമത്ത്' നാൾ [ഉയിർത്തെഴുന്നേൽപിന്റെ ദിവസം] കൊണ്ട് ഞാൻ സത്യം ചെയ്തുപറയുന്നു;-**

وَلَآ أُقۡسِمُ بِٱلنَّفۡسِ ٱللَّوَّامَةِ ﴿٢﴾

**《2》 ആക്ഷേപക്കാരിയായ ആത്മാവിനെ (അഥവാ മനസ്സിനെ)ക്കൊണ്ടും ഞാൻ സത്യം ചെയ്തു പറയുന്നു:**

أَيَحۡسَبُ ٱلۡإِنسَٰنُ أَلَّن نَّجۡمَعَ عِظَامَهُۥ ﴿٣﴾

**《3》 മനുഷ്യൻ ഗണിച്ചുകൊണ്ടിരിക്കുന്നുവോ, അവന്റെ എല്ലുകളെ നാം ഒരുമിച്ചുകൂട്ടുന്നതേയല്ല എന്ന്?!**

بَلَىٰ قَٰدِرِينَ عَلَىٰٓ أَن نُّسَوِّيَ بَنَانَهُۥ ﴿٤﴾

**《4》 ഇല്ലാതേ! അവന്റെ വിരൽതലപ്പുകളെ (പ്പോലും) ശരിപ്പെടുത്തുവാൻ കഴിവുള്ളവരായിക്കൊണ്ട് (നാമത് ചെയ്യും).**

---

《1》 لَآ أُقۡسِمُ ഞാൻ സത്യം ചെയ്തു പറയുന്നു بِيَوۡمِ ٱلۡقِيَٰمَةِ ക്വിയാമത്തുനാളിനെക്കൊണ്ട് 《2》 وَلَآ أُقۡسِمُ സത്യം ചെയ്തു പറയുകയും ചെയ്യുന്നു بِٱلنَّفۡسِ ആത്മാവിനെ (മനസ്സിനെ- ദേഹത്തെ)ക്കൊണ്ട് ٱللَّوَّامَةِ ആക്ഷേപക്കാരിയായ, അധികം

കുറ്റപ്പെടുത്തുന്ന ﴾3﴿ أَيَحْسَبُ ٱلْإِنسَـٰنُ മനുഷ്യൻ ഭാവിക്കുന്നോ, ഗണിക്കുന്നുവോ أَلَّن نَّجْمَعَ നാം ഒരുമിച്ചുകൂട്ടുന്നതേയല്ലെന്ന് عِظَامَهُۥ അവന്റെ അസ്ഥി (എല്ലു)കളെ ﴾4﴿ بَلَىٰ ഇല്ലാതേ, അതെ قَـٰدِرِينَ കഴിവുള്ളവരായിക്കൊണ്ട് عَلَىٰٓ أَن نُّسَوِّىَ നാം ശരിപ്പെടുത്തുവാൻ بَنَانَهُۥ അവന്റെ വിരൽതലപ്പ് (സന്ധിയെല്ല് -വിരലു)കളെ

---

لاأقسم (ലാ- ഉക്സിമു) എന്ന വാക്കിന് 'ഞാൻ സത്യം ചെയ്തു പറയുന്നു' എന്ന് അർത്ഥം കൽപിച്ചതിനെക്കുറിച്ച് സൂ: വാകിഅഃ 75 ന്റെ വ്യാഖ്യാനത്തിൽ വിവരിച്ചത് ഓർക്കുക. ഒന്നാമതായി ക്വിയാമത്ത് നാളിന്റെ പേരിലും, രണ്ടാമതായി ആക്ഷേപക്കാരിയായ ആത്മാവിന്റെ -അഥവാ മനസ്സിന്റെ- പേരിലും അല്ലാഹു സത്യം ചെയ്തുകൊണ്ട് പറയുന്നു: മനുഷ്യന്റെ മരണശേഷം, അവന്റെ അസ്ഥികളെ മുഴുവനും ഒരുമിച്ചുകൂട്ടി അവനെ നാം പുനർജീവിപ്പിക്കുന്നതാണ്. നാമത് ചെയ്കയില്ലെന്നോ, നമുക്കതിന് കഴിയുകയില്ലെന്നോ അവൻ ഭാവിക്കുന്നുണ്ടെങ്കിൽ ആ ഭാവന വിട്ടേക്കട്ടെ. തീർച്ചയായും നാമത് ചെയ്യുകതന്നെ ചെയ്യും. അവന്റെ വിരൽ തലപ്പുകൾപോലും- അഥവാ ഓരോ സന്ധിയെല്ലും- അതതിന്റെ സ്ഥാനത്തുവെച്ച് ശരിപ്പെടുത്തിക്കൊണ്ടുതന്നെ അത് ചെയ്യാൻ നമുക്ക് തികച്ചും കഴിവുണ്ട്.

മനുഷ്യമനസ്സിനെ ആക്ഷേപക്കാരി (اللوامة) അഥവാ വളരെ കുറ്റപ്പെടുത്തിക്കൊണ്ടിരിക്കുന്നത്- എന്ന് വിശേഷിപ്പിച്ചത് വളരെ അർത്ഥവത്താകുന്നു. ഒരു തെറ്റായ കാര്യം ഒരാൾ ചെയ്യുമ്പോൾ അവന്റെ മനസ്സാക്ഷി അവനെ കുറ്റപ്പെടുത്തുന്നു. അത് അരുതാത്തതാണെന്ന് അവന്റെ മനസ്സ് അവനോട് മന്ത്രിക്കാതിരിക്കുകയില്ല. ഒരു നന്മചെയ്തശേഷം പലപ്പോഴും അതിനെക്കാൾ നന്നാകുമായിരുന്ന മറ്റൊന്ന് ചെയ്യാത്തതിനെപ്പറ്റി മനസ്സിൽ ആക്ഷേപം ഉയരുന്നു എന്തിനത് ചെയ്തു, എന്തിനത് തിന്നു, എന്തിനത് പറഞ്ഞു, എന്തുകൊണ്ടിത് ചെയ്തില്ല. എന്തുകൊണ്ടിത് പറഞ്ഞില്ല എന്നിത്യാദി ആക്ഷേപങ്ങൾ പുറപ്പെടുവിക്കാത്ത മനുഷ്യമനസ്സ് ആർക്കാണുള്ളത്? യാഥാർത്ഥ്യങ്ങളുടെ നേരെ കണ്ണടച്ചും ദൃഷ്ടാന്തങ്ങളെ അവഗണിച്ചും സത്യനിഷേധം നടത്തുന്നവരും, വീണ്ടുവിചാരമോ, ഉപദേശം കേൾക്കുവാനുള്ള സന്നദ്ധതയോ ഇല്ലാത്തവരും, ഭാവിയെപ്പറ്റി ചിന്തിക്കാറില്ലാത്തവരുമെല്ലാം തന്നെ ഒരിക്കൽ തങ്ങളെത്തന്നെ പഴിക്കുകയും തീരാത്ത ഖേദത്തിലായിത്തീരുകയും ചെയ്യുന്നു. സൽക്കർമങ്ങൾ കുറെയെല്ലാം ചെയ്തിരുന്നാലും പരലോകത്ത്വെച്ച് ലഭിക്കുന്ന അവർണനീയമായ സുഖസൗകര്യങ്ങൾ കാണുമ്പോൾ, അയ്യോ, കുറേക്കൂടി സൽക്കർമങ്ങൾ ഞാൻ ചെയ്തുവെച്ചിരുന്നെങ്കിൽ നന്നായേനേ എന്ന് മനുഷ്യൻ വിലപിച്ചു പോകും. ചുരുക്കത്തിൽ മനസ്സിന്റെ ആക്ഷേപത്തിന് ഒട്ടും വിധേയനാകാത്ത മനുഷ്യനെ കാണുവാൻ പ്രയാസം.

بَلْ يُرِيدُ ٱلْإِنسَـٰنُ لِيَفْجُرَ أَمَامَهُۥ ۝٥

《5》 പക്ഷേ, മനുഷ്യൻ അവന്റെ മുമ്പോട്ടു(ള്ള ജീവിതത്തിൽ) തോന്നിയവാസം ചെയ്യാൻ ഉദ്ദേശിക്കുകയാണ്.

يَسْـَٔلُ أَيَّانَ يَوْمُ ٱلْقِيَـٰمَةِ ۝٦

《6》അവൻ ചോദിക്കുന്നു; ഏതവസരത്തിലാണ് ഖിയാമത്ത്നാൾ എന്ന്!

فَإِذَا بَرِقَ ٱلْبَصَرُ ۝٧

《7》എന്നാൽ, കണ്ണ് (അന്ധാളിച്ച്) അഞ്ചിപ്പോയാൽ,-

وَخَسَفَ ٱلْقَمَرُ ۝٨

《8》 ചന്ദ്രൻ (പ്രകാശംപോയി) ഇരുളടയുകയും (ചെയ്താൽ),

وَجُمِعَ ٱلشَّمْسُ وَٱلْقَمَرُ ۝٩

《9》 സൂര്യനും ചന്ദ്രനും ഒരുമിച്ചു കൂട്ടപ്പെടുകയും ചെയ്താൽ),-

يَقُولُ ٱلْإِنسَـٰنُ يَوْمَئِذٍ أَيْنَ ٱلْمَفَرُّ ۝١٠

《10》 അന്നത്തെ ദിവസം മനുഷ്യൻ പറയും: എവിടെയാണ് ഓടി രക്ഷപ്പെടുന്നത്?!

كَلَّا لَا وَزَرَ ۝١١

《11》 അതില്ല! രക്ഷയേ ഇല്ല!

إِلَىٰ رَبِّكَ يَوْمَئِذٍ ٱلْمُسْتَقَرُّ ۝١٢

《12》 നിന്റെ റബ്ബിങ്കലേക്കത്രെ, അന്നത്തെ ദിവസം (ചെന്ന്) അടങ്ങുന്നത്.

---

《5》 بَلْ എങ്കിലും, പക്ഷേ يُرِيدُ ഉദ്ദേശിക്കുന്നു ٱلْإِنسَـٰنُ മനുഷ്യൻ لِيَفْجُرَ ദുർവൃത്തി (തോന്ന്യാസം) ചെയ്യാൻ أَمَامَهُ അവന്റെ മുമ്പോട്ട് (ഭാവിയിൽ) 《6》 يَسْـَٔلُ അവൻ ചോദിക്കുന്നു أَيَّانَ ഏതൊരവസരത്തിലാണ് يَوْمُ ٱلْقِيَـٰمَةِ ഖിയാമത്ത്നാൾ 《7》 فَإِذَا بَرِقَ എന്നാൽ മിന്നി (അഞ്ചി- കൂച്ചി)യാൽ, അന്ധാളിക്കുമ്പോൾ ٱلْبَصَرُ കണ്ണ്, ദൃഷ്ടി 《8》 وَخَسَفَ ഇരുളടയുക (വെളിച്ചം പോകുക)യും ٱلْقَمَرُ ചന്ദ്രൻ 《9》 وَجُمِعَ ഒരുമിച്ചു കൂട്ടപ്പെടുകയും ٱلشَّمْسُ وَٱلْقَمَرُ സൂര്യനും ചന്ദ്രനും 《10》 يَقُولُ ٱلْإِنسَـٰنُ മനുഷ്യൻ പറയും يَوْمَئِذٍ ആ ദിവസം أَيْنَ എവിടെയാണ്, എങ്ങോട്ടാണ് ٱلْمَفَرُّ ഓടി രക്ഷപ്പെടുന്ന സ്ഥാനം, ഓടിപ്പോക്ക് 《11》 كَلَّا അങ്ങനെയല്ല, അതില്ല لَا وَزَرَ രക്ഷയില്ല, അഭയസ്ഥാനമില്ല 《12》 إِلَىٰ رَبِّكَ നിന്റെ റബ്ബിങ്കലേക്കാണ് يَوْمَئِذٍ അന്നത്തെ

ദിവസം ٱلْمُسْتَقَرُّ അടക്കം, ചെന്നുകൂടൽ

അവിശ്വാസിയായ മനുഷ്യൻ അവന്റെ ഭൂതകാലം ഏതായാലും നഷ്ടപ്പെടുത്തി. എന്നാൽ, ഭാവിയും നഷ്ടപ്പെടുത്തുമാറ് തോന്ന്യാസം തുടരുവാനാണ് അവൻ തുനിയുന്നത്. മരണാനന്തരജീവിതത്തെയും അതിലെ അനുഭവങ്ങളെയും അവൻ നിഷേധിക്കുന്നു.'നിങ്ങൾ പറഞ്ഞു കേൾക്കുന്ന ഈ ക്വിയാമത്ത്നാൾ എപ്പോഴാണുണ്ടാകുക?' എന്ന് അവൻ നിഷേധപൂർവ്വം പരിഹസിക്കുന്നു. എന്നാൽ അവൻ അറിഞ്ഞിരിക്കട്ടെ, അതത്ര വിദൂരമൊന്നുമല്ല. അത് എപ്പോൾ എന്നതിനെക്കാൾ ആലോചിക്കേണ്ടത് അത് എങ്ങനെയായിരിക്കും എന്നുള്ളതാണ്. അത് സംഭവിക്കുമ്പോൾ ലോകത്തിന്റെ നിലയെല്ലാം മാറിപ്പോകും. മനുഷ്യൻ അന്ധാളിച്ചു ഭയവിഹ്വലനായിത്തീരും; മിന്നലേറ്റവണ്ണം അവന്റെ കണ്ണുകൾ അഞ്ചിപ്പോകും; ചന്ദ്രന്റെ വെളിച്ചം നഷ്ടപ്പെട്ടു അത് ഇരുട്ട്മയമായിത്തീരും; സൂര്യനും ചന്ദ്രനും ഒരേ സ്ഥാനത്ത് ഒരുമിച്ചു കൂട്ടപ്പെടും. ഇങ്ങനെയുള്ള ആ ഘോരസമയം വന്നുകഴിഞ്ഞാൽ അപ്പോൾ, മനുഷ്യൻ സഹികെട്ട് രക്ഷാമാർഗത്തിന് മുറവിളികൂട്ടിക്കൊണ്ടിരിക്കും. പക്ഷേ, എവിടെ നിന്ന് രക്ഷകിട്ടുവാനാണ്? എല്ലാവരും ലോകരക്ഷിതാവിന്റെ കോടതിയിൽ സമ്മേളിക്കേണ്ട ദിവസമാണത്. ഒരാൾക്കും അതിൽനിന്ന് രക്ഷയില്ല. ആർക്കും അതിൽനിന്ന് ഒഴിവുമില്ല.

ചന്ദ്രന്റെ വെളിച്ചം പോയി ഇരുളടയുക, സൂര്യനും ചന്ദ്രനും ഒരുമിച്ചുകൂട്ടപ്പെടുക എന്നിങ്ങനെയുള്ള അത്യുഗ്രമായ സംഭവവികാസങ്ങൾ പലതും ക്വിയാമത്ത്നാളിൽ സംഭവിക്കുവാനിരിക്കുന്നതായി അല്ലാഹു അറിയിക്കുന്നു. താഴെ സൂറത്തുകളിൽ കൂടുതൽ സംഭവങ്ങളെക്കുറിച്ച് കാണാവുന്നതുമാണ്. അവ ഓരോന്നിനെ സംബന്ധിച്ചും അല്ലാഹു എന്ത് പറഞ്ഞുവോ അതേപടി അത് സംഭവിക്കുമെന്നതിൽ യാതൊരു സംശയവുമില്ല. അങ്ങനെത്തന്നെ വിശ്വസിക്കൽ കടമയുമാണ്. പക്ഷേ, അതിനെപ്പററി കൂടുതൽ വിശദീകരിച്ചു വിവരിക്കുവാൻ നമുക്ക് സാദ്ധ്യമല്ല. അല്ലാഹു പറയുന്നു:-

يُنَبَّؤُا۟ ٱلْإِنسَـٰنُ يَوْمَئِذٍۭ بِمَا قَدَّمَ وَأَخَّرَ ﴿١٣﴾

**﴾13﴿ മനുഷ്യൻ മുൻചെയ്തുവെക്കുകയും, (ചെയ്യാതെ) പിന്നോക്കം വെക്കുകയും ചെയ്തിട്ടുള്ളതിനെപ്പറ്റി അന്ന് അവൻ ബോധ്യപ്പെടുത്തപ്പെടും.**

بَلِ ٱلْإِنسَـٰنُ عَلَىٰ نَفْسِهِۦ بَصِيرَةٌ ﴿١٤﴾

**﴾14﴿ പക്ഷേ, (അത്രയുമല്ല) മനുഷ്യൻ തനിക്ക്തന്നെ എതിരിൽ തെളിവായിരിക്കും;-**

وَلَوْ أَلْقَىٰ مَعَاذِيرَهُۥ ﴿١٥﴾

**﴾15﴿ അവൻ തന്റെ ഒഴികഴിവുകൾ സമർപ്പിച്ചാലും ശരി.**

ٱلْإِنسَـٰنُ (13) يُنَبَّؤُا۟ വൃത്താന്തം അറിയിക്കപ്പെടും (ബോധ്യപ്പെടുത്തപ്പെടും) മനുഷ്യൻ يَوْمَئِذٍۭ അന്നേദിവസം, അന്ന് بِمَا قَدَّمَ അവൻ മുന്തിച്ച (മുൻചെയ്ത)തിനെപ്പറ്റി وَأَخَّرَ പിന്തിക്കുകയും (പിന്നോക്കമാക്കുകയും) ചെയ്ത (14) بَلِ ٱلْإِنسَـٰنُ പക്ഷേ മനുഷ്യൻ عَلَىٰ نَفْسِهِۦ തന്റെ പേരിൽ തന്നെ (തനിക്ക് തന്നെ എതിരിൽ) بَصِيرَةٌ തെളിവാണ്, ദൃക്സാക്ഷിയായിരിക്കും (15) وَلَوْ أَلْقَىٰ അവൻ ഇട്ടാലും (സമർപ്പിച്ചാലും) ശരി, കാട്ടിയാലും مَعَاذِيرَهُۥ അവന്റെ ഒഴികഴിവുകളെ

---

നല്ലതാവട്ടെ, ചീത്തയാവട്ടെ ഓരോരുവനും മരണത്തിനുമുമ്പ് ചെയ്തുവെച്ച സകലകർമങ്ങളെയും ചെയ്യാതെ ബാക്കിവെച്ച കർമങ്ങളെയും കുറിച്ച് സവിസ്തരം അവനെ തെര്യപ്പെടുത്തും. അവന്റെ കർമരേഖകളും വിവിധതരം സാക്ഷികളും മുഖേന അവയെല്ലാം സ്ഥാപിക്കപ്പെടുകയും ചെയ്യും. അവന് എല്ലാം ശരിക്കും ബോധ്യമാകുകയും ചെയ്യും. എന്നാലും ഒഴികഴിവുകൾ പലതും അവൻ സമർപ്പിച്ചേക്കും. പക്ഷേ, ഫലപ്പെടുകയില്ല. അവൻ സ്വയം തന്നെ തനിക്കെതിരിൽ തെളിവും സാക്ഷിയുംകൊണ്ടുവരുന്നു! അതാ, അവന്റെ കൈകാലുകളും, തൊലി തുടങ്ങിയ അവയവങ്ങളും അവൻ ചെയ്തിട്ടുള്ള തെറ്റുകുറ്റങ്ങൾ തുറന്നുപറയുന്നു! അപ്പോൾ അവന്റെ വായടഞ്ഞുപോകുന്നതാണ്. അടുത്ത വചനങ്ങളിൽ നബിﷺയെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:-

لَا تُحَرِّكْ بِهِۦ لِسَانَكَ لِتَعْجَلَ بِهِۦٓ ﴿١٦﴾

**(16) (നബിയേ) നീ അതിന് [ക്വുർആന്] ധൃതികൂട്ടുവാൻ വേണ്ടി നിന്റെ നാവിനെ അതുംകൊണ്ട് നീ ഇളക്കേണ്ട.**

إِنَّ عَلَيْنَا جَمْعَهُۥ وَقُرْءَانَهُۥ ﴿١٧﴾

**(17) നിശ്ചയമായും അതിനെ (നിന്റെ മനസ്സിൽ) സമാഹരിക്കലും, അത് ഓതിത്തരലും നമ്മുടെ മേലാണ് (ബാധ്യത) ഉള്ളത്**

فَإِذَا قَرَأْنَـٰهُ فَٱتَّبِعْ قُرْءَانَهُۥ ﴿١٨﴾

**(18) ആകയാൽ, നാം അത് ഓതിത്തന്നാൽ നീ ആ ഓത്തു പിൻപറ്റിക്കൊള്ളുക.**

ثُمَّ إِنَّ عَلَيْنَا بَيَانَهُۥ ﴿١٩﴾

**(19) പിന്നീട് അത് വിവരിച്ചുതരലും നമ്മുടെ മേലാണ് (ബാധ്യത) ഉള്ളത്.**

---

(16) لَا تُحَرِّكْ നീ ഇളക്ക (ചലിപ്പിക്ക- അനക്ക)രുത് بِهِۦ അതുംകൊണ്ട്, അതുമായി لِسَانَكَ നിന്റെ നാവ് بِهِ لِتَعْجَلَ അതിനെ നീ ധൃതിപ്പെടുവാൻവേണ്ടി (17)

إِنَّ عَلَيْنَا നിശ്ചയമായും നമ്മുടെ മേലാണ് (ബാധ്യത) جَمْعَهُ അതിനെ ഒരുമിച്ചുകൂട്ടൽ (സമാഹരിക്കൽ) وَقُرْءَانَهُ അതിനെ ഓതിത്തരലും ﴾18﴿ فَإِذَا قَرَأْنَٰهُ അങ്ങനെ (ആകയാൽ) നാം അതിനെ ഓതിയാൽ (ഓതിത്തന്നാൽ) فَٱتَّبِعْ നീ പിൻപറ്റുക, തുടരുക قُرْءَانَهُ അതിന്റെ വായനയെ, ആ വായനയെ ﴾19﴿ ثُمَّ അനന്തരം إِنَّ عَلَيْنَا നിശ്ചയമായും നമ്മുടെ മേലാണ് (ബാധ്യത) بَيَانَهُ അതിന്റെ വിവരണം, വിവരിക്കൽ

---

നബി തിരുമേനിﷺക്ക് വളരെ ആശ്വാസപ്രദമായ ഒരു ഉപദേശമാണ് ഈ വചനങ്ങളിൽ അല്ലാഹു നൽകുന്നത്. സൂ: ത്വാഹാ 114 ന്റെ വ്യാഖ്യാനത്തിൽ പ്രസ്താവിച്ചതുപോലെ, ജിബ്‌രീൽ (അ) ക്വുർആന്റെ വഹ്‌യുമായി വരുമ്പോൾ, അദ്ദേഹം സ്ഥലം വിടുന്നതിന് മുമ്പ്തന്നെ അത് മനഃപാഠമാക്കുവാനും, മറന്നുപോകാതിരിക്കുവാനുംവേണ്ടി തിരുമേനി അത് ധൃതിയിൽ നാവിളക്കി ചൊല്ലിക്കൊണ്ടിരിക്കുമായിരുന്നുവെന്നും, ഇത് സംബന്ധിച്ചാണ് ഈ വചനങ്ങൾ അവതരിച്ചതെന്നും ബുഖാരിയും മുസ്‌ലിമും മറ്റും ഉദ്ധരിച്ച ഹദീഥുകളിൽ വ്യക്തമാക്കിയിരിക്കുന്നു. അങ്ങനെ സാഹസപ്പെടേണ്ടതില്ലെന്നും അത് മനസ്സിൽ സമാഹരിച്ച് ഉറപ്പിച്ചുതരലും വേണ്ടതുപോലെ പാരായണം ചെയ്തുതരലും നമ്മുടെ ബാധ്യതയാണെന്നും ഓതിത്തരുമ്പോൾ അത് ശ്രദ്ധിച്ചുകൊണ്ടിരുന്നാൽ മതിയെന്നും അല്ലാഹു നബിﷺയെ ഉണർത്തുന്നു. മാത്രമല്ല, അവതരിപ്പിച്ചുതരുന്ന ക്വുർആൻ വചനങ്ങൾക്ക് ആവശ്യമായ വിവരണവും വ്യാഖ്യാനവും നൽകലും അല്ലാഹുവിന്റെ ബാദ്ധ്യത തന്നെയാണെന്നുകൂടി ഉണർത്തിയിരിക്കുന്നു. ബുഖാരിയുടെ രിവായത്തിൽ, ഈ വചനങ്ങൾ അവതരിച്ചതിനുശേഷം, പിന്നീട് ജിബ്‌രീൽ (അ) വരുമ്പോൾ തിരുമേനി തലതാഴ്ത്തി ശ്രദ്ധാപൂർവ്വം കേൾക്കുകയും, അദ്ദേഹം പോയാൽ അല്ലാഹു വാഗ്ദത്തം ചെയ്തതുപോലെ അവിടുന്ന് അത് ഓതിക്കേൾപ്പിക്കുകയും ചെയ്തിരുന്നുവെന്നും പ്രസ്താവിച്ചിരിക്കുന്നു.

അതിനെ സമാഹരിച്ചുതരൽ നമ്മുടെ ബാധ്യതയാണ് (إن علينا جمعه) എന്ന് പറഞ്ഞതിന്റെ താൽപര്യം, അപ്പപ്പോൾ അവതരിക്കുന്ന വചനങ്ങൾ മറന്നുപോകാതിരിക്കത്തക്കവണ്ണം നബിﷺയുടെ ഹൃദയത്തിൽ അപ്പപ്പോൾതന്നെ ഉറപ്പിച്ചു പാഠമാക്കിക്കൊടുക്കുന്നു എന്നത്രെ. മുസ്ഹഫുകളിൽ ഇന്ന് ഈ കാണുന്നവിധത്തിൽ ക്വുർആന്റെ ആദ്യം മുതൽ അവസാനംവരെയുള്ള ക്രോഡീകരണമല്ല ഇതുകൊണ്ടുദ്ദേശ്യം എന്ന് വ്യക്തമാണ്. (ഈ ക്രോഡീകരണത്തെപ്പറ്റി മുഖവുരയിൽ വിവരിച്ചു പറഞ്ഞിട്ടുമുണ്ട്.) ക്വുർആൻ വിവരിക്കുന്നതിന്റെ ബാധ്യതയും അല്ലാഹുവിന്നാണ് (ثم إن علينا بيانه) എന്ന് പറഞ്ഞുവല്ലോ. ഈ വാഗ്ദാനം നിറവേറ്റപ്പെടുന്നത് പ്രധാനമായും രണ്ട് പ്രകാരത്തിലായിരിക്കും.

(1) ചില വചനങ്ങളിൽ സംക്ഷിപ്തമായോ, സൂചനയായോ, വ്യംഗ്യമായോ മറ്റോ പ്രസ്താവിക്കപ്പെട്ടിട്ടുള്ള കാര്യങ്ങൾ മറ്റ് ചില വചനങ്ങൾ മുഖേന വ്യക്തമായും വിശദമായും വിവരിച്ചുകൊടുക്കുക. ക്വുർആന്റെ ചില വശങ്ങൾ

ചില വശങ്ങൾക്ക് വ്യാഖ്യാനം നൽകുന്നുവെന്ന് പറയുന്നതിന്റെ സാരം ഇതാണ്.

(2) ഖുർആൻ വചനങ്ങൾ മുഖേനയല്ലാതെ- അഥവാ വഹ്‌യിന്റെ പല ഇനങ്ങളിൽപെട്ട ഏതെങ്കിലും ഒരിനംമുഖേന- ആവശ്യമായ വിശദീകരണങ്ങൾ നൽകുക. നബി തിരുമേനിﷺയുടെ വചനങ്ങളിലൂടെയും ചര്യകളിലൂടെയും ഇത് നമുക്ക് ലഭിക്കുന്നു. തിരുമേനിയുടെ സുന്നത്തുകൾ ഖുർആന്റെ വ്യാഖ്യാനമാണെന്ന് പറയുന്നതിന്റെ ഉദ്ദേശ്യം ഇതാണ്.

ഖിയാമത്ത്നാളിനെയും, അതിനെ നിഷേധിക്കുന്നവരെയും കുറിച്ചായിരുന്നുവല്ലോ മുൻ ആയത്തുകളിലെ സംസാരം. ഇടക്കുവെച്ച് നബിﷺക്ക് ചില ഉപദേശങ്ങൾ നൽകുകയുണ്ടായി. ഒരു പക്ഷേ, ഈ സ്ഥാനത്തുവെച്ചുതന്നെ ഈ ഉപദേശം നൽകേണ്ടുന്ന പ്രത്യേക സന്ദർഭം നേരിട്ടിരുന്നുവെന്നും വരാം. അതുകൊണ്ടായിരിക്കാം ഇവിടെവെച്ചുതന്നെ അക്കാര്യം ഉണർത്തിയത്. അല്ലാഹുവിനറിയാം. ഏതായാലും അടുത്ത വചനങ്ങളിൽ മുൻ സംസാരവിഷയം തന്നെ തുടരുന്നു:-

كَلَّا بَلْ تُحِبُّونَ ٱلْعَاجِلَةَ ﴿٢٠﴾

**《20》 (മനുഷ്യരേ) അങ്ങനെ വേണ്ട! പക്ഷേ, നിങ്ങൾ ക്ഷണികമായതിനെ [ഐഹികജീവിതത്തെ] ഇഷ്ടപ്പെടുന്നു;**

وَتَذَرُونَ ٱلْـَٔاخِرَةَ ﴿٢١﴾

**《21》 പരലോക (ജീവിത)ത്തെ നിങ്ങൾ വിട്ടേക്കുകയും ചെയ്യുന്നു!**

---

《20》 كَلَّا അങ്ങനെയല്ല, വേണ്ട بَلْ تُحِبُّونَ. എങ്കിലും (പക്ഷേ) നിങ്ങൾ ഇഷ്ടപ്പെടുന്നു ٱلْعَاجِلَةَ ക്ഷണികമായതിനെ, വേഗം കഴിയുന്നതിനെ 《21》 وَتَذَرُونَ നിങ്ങൾ വിട്ടേക്കുകയും ചെയ്യുന്നു ٱلْـَٔاخِرَةَ പരലോകത്തെ

---

അതാണ് നിങ്ങൾക്ക് പിണഞ്ഞ അബദ്ധം. അതുകൊണ്ടാണ് നിങ്ങൾ എല്ലാ സത്യയാഥാർത്ഥ്യങ്ങളെയും നിഷേധിക്കുവാനും, തോന്ന്യാസങ്ങളിൽ മുഴുകുവാനും ഒരുമ്പെടുന്നത് എന്ന് താൽപര്യം. വാസ്തവത്തിൽ പരലോകജീവിതത്തിൽ വിശ്വാസമുള്ളവർപോലും ദുർമാർഗത്തിൽ പതിച്ചുപോകുവാനുള്ള പ്രധാന കാരണവും ഇത്തന്നെ. അതെ, ഐഹികജീവിതത്തോടുള്ള പ്രേമവും, പരലോകജീവിതത്തെക്കുറിച്ചുള്ള അവഗണനയും!

وُجُوهٌ يَوْمَئِذٍ نَّاضِرَةٌ ﴿٢٢﴾

**《22》 ചില മുഖങ്ങൾ അന്നത്തെ ദിവസം (സന്തോഷിച്ചു) പ്രസന്നമായവയായിരിക്കും;-**

إِلَىٰ رَبِّهَا نَاظِرَةٌ ﴿٢٣﴾

﴾23﴿ (അതെ) അവയുടെ റബ്ബിങ്കലേക്ക്നോക്കിക്കൊണ്ടുന്നവയായിരിക്കും.

وَوُجُوهٌ يَوْمَئِذٍ بَاسِرَةٌ ﴿٢٤﴾

﴾24﴿ (മറ്റ്) ചില മുഖങ്ങളാകട്ടെ, അന്നത്തെ ദിവസം (വിഷാദിച്ചു) ചുളുങ്ങിയവയുമായിരിക്കും;-

تَظُنُّ أَن يُفْعَلَ بِهَا فَاقِرَةٌ ﴿٢٥﴾

﴾25﴿ അവയെക്കൊണ്ട് വല്ല അത്യാപത്തും പ്രവർത്തിക്കപ്പെടുമെന്ന് അവ(ഉറപ്പായി)ധരിക്കുന്നതാണ്.

---

﴾22﴿ وُجُوهٌ ചില മുഖങ്ങൾ يَوْمَئِذٍ അന്ന് نَّاضِرَةٌ പ്രസന്നമായ (ഭംഗിയായ- ശോഭിക്കുന്ന)വയായിരിക്കും ﴾23﴿ إِلَىٰ رَبِّهَا അവയുടെ റബ്ബിങ്കലേക്ക് نَاظِرَةٌ നോക്കുന്നവയായിരിക്കും ﴾24﴿ وَوُجُوهٌ ചില മുഖങ്ങളാവട്ടെ يَوْمَئِذٍ അന്ന് بَاسِرَةٌ ചുളുങ്ങിയ (ചുളിഞ്ഞ- ഇറുകിയ- ഇരുണ്ട) വയായിരിക്കും ﴾25﴿ تَظُنُّ അവ ധരിക്കും (ഉറപ്പിക്കും) أَن يُفْعَلَ ചെയ്യപ്പെടു (പ്രവർത്തിക്കപ്പെടു)മെന്ന് بِهَا അവയെക്കൊണ്ട്, അവയോട് فَاقِرَةٌ വല്ല അത്യാപത്തും, നട്ടെല്ലിന് ബാധിക്കുന്ന വിപത്ത്

---

അതായത്, സന്തോഷാധിക്യത്താൽ സജ്ജനങ്ങളുടെ മുഖങ്ങൾ പ്രശോഭിച്ചു പ്രസന്നങ്ങളായിത്തീരുകയും അല്ലാഹുവിനെ ദർശിക്കുകയെന്ന മഹാഭാഗ്യം അവർക്ക് സിദ്ധിക്കുകയും ചെയ്യും. അതേ സമയത്ത് ദുർജ്ജനങ്ങളാകട്ടെ, തങ്ങൾക്ക് അത്യാപത്താണ് നേരിടുവാനുള്ളതെന്ന് കണ്ട് അങ്ങേഅറ്റം വിഷാദപ്പെടുകയും അവരുടെ മുഖങ്ങൾ ഇരുളടഞ്ഞു ചുളുങ്ങിപ്പോകുകയും ചെയ്യുന്നു.

സ്വർഗീയ അനുഗ്രഹങ്ങളിൽ ഏറ്റവും വമ്പിച്ച അനുഗ്രഹമാണ് അല്ലാഹുവിന്റെ തിരുസന്നിധി ദർശിക്കുവാനുള്ള ഭാഗ്യം 'മുഅ്തസിലഃ' വിഭാഗക്കാരെപ്പോലെയുള്ള ചില യുക്തിവാദക്കാർക്ക് അവരുടെ തത്വശാസ്ത്രമനുസരിച്ച് ഈ ദർശനത്തെ അംഗീകരിക്കുവാൻ സാധിക്കയില്ല. അതുകൊണ്ട് അവർ അത് സംബന്ധിച്ച രേഖകളെല്ലാം ദുർവ്യാഖ്യാനം ചെയ്യുകയോ തള്ളിക്കളയുകയോ ചെയ്തു കാണാം. പക്ഷേ, ചില ക്വുർആൻ വചനങ്ങളിൽ നിന്നും ബലപ്പെട്ട പല ഹദീഥുകളിൽനിന്നും വ്യക്തമായി അറിയപ്പെട്ടതും, സ്വഹാബികൾ, താബിഉകൾ, സമുദായത്തിലെ പണ്ഡിതൻമാർ എന്നുവേണ്ട, പൊതുവിൽ മുസ്‌ലിം സമുദായം മുഴുവനും അംഗീകരിച്ചതുമായ ഒരു യാഥാർത്ഥ്യമാണത്. അബൂസഈദ് (റ), അബൂഹുറയ്‌റഃ (റ) എന്നീ സ്വഹാബികളിൽനിന്ന് ഇമാം ബുഖാരിയും മുസ്‌ലിമും (റ) മറ്റും ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: 'ചില ആളുകൾ ചോദിച്ചു: അല്ലാഹുവിന്റെ റസൂലേ, നാം ക്വിയാമത്ത്നാളിൽ നമ്മുടെ റബ്ബിനെ കാണുമോ?' അപ്പോൾ തിരുമേനി പറഞ്ഞു: ഒട്ടും മേഘമില്ലാത്ത അവസരത്തിൽ സൂര്യനെയും ചന്ദ്രനെയും കാണുന്നതിൽ നിങ്ങൾക്ക് വിഷമം നേരിടുമോ? അവർ പറഞ്ഞു:

ഇല്ല. തിരുമേനി പറഞ്ഞു:'അതുപോലെ, നിശ്ചയമായും നിങ്ങൾ നിങ്ങളുടെ റബ്ബിനെ വഴിയെ കാണുന്നതാണ്.'

നബിﷺ അരുളിച്ചെയ്തതായി സ്വുഹൈബ് (റ) പ്രസ്താവിക്കുന്ന ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാണ്: 'സ്വർഗക്കാർ സ്വർഗത്തിൽ പ്രവേശിച്ചാൽ, നിങ്ങൾക്ക് ഞാൻ വല്ലതും കൂടുതലായി നൽകേണ്ടതുണ്ടോ' എന്ന് അല്ലാഹു അവരോട് ചോദിക്കും. അവർ മറുപടി പറയും: നീ ഞങ്ങളുടെ മുഖം വെള്ളയാക്കി (ഞങ്ങൾക്ക് സന്തോഷം നൽകി)ത്തരുകയും ഞങ്ങളെ സ്വർഗത്തിൽ പ്രവേശിപ്പിക്കുകയും, ഞങ്ങളെ നരകത്തിൽനിന്ന് രക്ഷപ്പെടുത്തുകയും ചെയ്തുതന്നില്ലേ? (എനി എന്താണ് ഞങ്ങൾക്കുവേണ്ടത്?!) അപ്പോൾ മറ ഉയർത്തപ്പെടും. എന്നിട്ട് അവർ അല്ലാഹുവിന്റെ തിരുമുഖം നോക്കിക്കാണും. അപ്പോൾ അവർക്ക് തങ്ങളുടെ റബ്ബിനെ നോക്കിക്കാണുന്നതിനെക്കാൾ ഇഷ്ടപ്പെട്ടതായി മറ്റൊന്നുംതന്നെ ഉണ്ടായിരിക്കയില്ല. പിന്നീട് തിരുമേനി– للذين أحسنوا الحسنى وزيادت يونس (നന്മ പ്രവർത്തിച്ചവർക്ക് ഏറ്റവും നല്ല പ്രതിഫലമുണ്ട്; കൂടുതലുമുണ്ട്.) എന്ന ക്വുർആൻ വചനം ഓതുകയും ചെയ്തു. (മുസ്‌ലിം.) 'ഏറ്റവും നല്ല പ്രതിഫലം' എന്ന് പറഞ്ഞത് സ്വർഗവും, 'കൂടുതൽ' എന്ന് പറഞ്ഞത് തിരുമുഖദർശനവും ആകുന്നുവെന്നാണ് തിരുമേനി ഇത് മുഖേന ചൂണ്ടിക്കാട്ടിയത്. 'അപ്പോൾ മറ ഉയർത്തപ്പെടും' എന്നുള്ള ഹദീഥിലെ വാക്യം ശ്രദ്ധേയമാണ്. അല്ലാഹുവിന്റെ തിരുമുഖം സൃഷ്ടികൾക്ക് കാണുവാൻ സാധിക്കാതിരിക്കുമാറുള്ള എന്തോ ഒരു മറ– ആ മറ എന്താണെന്ന് അല്ലാഹുവിനറിയാം– ഉണ്ടെന്നും, ആ മറ ആരിൽനിന്ന് നീക്കപ്പെടുന്നുവോ ആ ഭാഗ്യവാൻമാർക്കേ അതിന് സാധിക്കുകയുള്ളുവെന്നും ഇതിൽനിന്ന് മനസ്സിലാക്കാം. ഈ വസ്തുത അല്ലാഹുവിന്റെ വചനത്തിൽനിന്ന് തന്നെ മനസ്സിലാക്കാവുന്നതാണ്. സൂറത്തുൽ മുത്വഫ്ഫിഫീനിൽ നരകക്കാരായ മഹാപാപികളെപ്പറ്റി അല്ലാഹു പറയുന്നു; كلا انهم عن ربهم يومئذ لمحجوبون – المطففين (അങ്ങനെയെല്ലാ, നിശ്ചയമായും അന്നത്തെ ദിവസം അവർ തങ്ങളുടെ റബ്ബിൽനിന്നും മറയിടപ്പെടുന്നവരാണ്.) ഇമാം ശാഫഈ (റ) ചൂണ്ടിക്കാണിച്ചതുപോലെ, അല്ലാഹുവിനെ ദർശിക്കുന്നതിൽനിന്ന് സജ്ജനങ്ങൾ മറയിടപ്പെടുന്നതല്ല. അതുകൊണ്ടാണല്ലോ അവിശ്വാസികൾ മറയിടപ്പെടുന്നവരാണെന്ന് അല്ലാഹു പറഞ്ഞിരിക്കുന്നത്.

كَلَّآ إِذَا بَلَغَتِ ٱلتَّرَاقِيَ ﴿٢٦﴾

﴾26﴿ **വേണ്ട! അത് [പ്രാണൻ] തോളെല്ലിങ്കൽ [തൊണ്ടക്കുഴിയിൽ] എത്തിയാൽ,-**

وَقِيلَ مَنْۜ رَاقٍ ﴿٢٧﴾

﴾27﴿ **ആരുണ്ട് മന്ത്രം നടത്തുന്നവൻ എന്ന് പറയപ്പെടുകയും,-**

وَظَنَّ أَنَّهُ ٱلْفِرَاقُ ﴿٢٨﴾

﴾28﴿ അവന്‍ [മരണം ആസന്നമായവന്‍] അത് തന്റെ വേര്‍പാടാണെന്ന് (ഉറപ്പായി) ധരിക്കുകയും,-

وَٱلْتَفَّتِ ٱلسَّاقُ بِٱلسَّاقِ ﴿٢٩﴾

﴾29﴿ കണങ്കാല്‍ കണങ്കാലോട് കൂടിപ്പിണയുകയും (ചെയ്താല്‍)!-

إِلَىٰ رَبِّكَ يَوْمَئِذٍ ٱلْمَسَاقُ ﴿٣٠﴾

﴾30﴿ അന്ന് നിന്റെ റബ്ബിങ്കലേക്കായിരിക്കും (അവനെ) കൊണ്ടുപോകുന്നത്.

---

﴾26﴿ كَلَّآ വേണ്ട, അങ്ങനെയല്ല إِذَا بَلَغَتِ അത് എത്തിയാല്‍ ٱلتَّرَاقِيَ തോളെല്ലുകൾ, വളയനെല്ലുകളില്‍ ﴾27﴿ وَقِيلَ പറയപ്പെടുകയും مَنْ ആരുണ്ട്, ആരാണ്, رَاقٍ മന്ത്രം നടത്തുന്നവന്‍, വൈദ്യക്കാരന്‍ ﴾28﴿ وَظَنَّ അവന്‍ ധരിക്കുക (ഉറപ്പിക്കുക)യും أَنَّهُ ٱلْفِرَاقُ അത് വേര്‍പാടാണെന്ന് ﴾29﴿ وَٱلْتَفَّتِ കൂടിപ്പിണയുകയും, പറ്റിച്ചേരുകയും ٱلسَّاقُ കണങ്കാല്‍ بِٱلسَّاقِ കണങ്കാലോട് ﴾30﴿ إِلَىٰ رَبِّكَ നിന്റെ റബ്ബിങ്കലേക്കാണ് يَوْمَئِذٍ അന്ന് ٱلْمَسَاقُ തെളിക്കല്‍ (കൊണ്ടുപോകല്‍)

---

ഈ രംഗം അധികമൊന്നും വിവരിക്കേണ്ട ആവശ്യമില്ല. അല്പമൊന്ന് ആലോചിക്കുന്ന എവനും അതിന്റെ ഗൗരവം ഏറെക്കുറെ ഊഹിക്കാവുന്നതാണ്. ഏതൊരുവനും നിസ്സഹായകനായി മുട്ടുകുത്തുന്ന രംഗമത്രെ അത്. അതെ, ഈ ലോകവുമായി എന്നെന്നേക്കും വിടവാങ്ങുകയും, വിഭാവനകള്‍ക്കതീതമായ പരലോകജീവിതവുമായി കണ്ടുമുട്ടുകയും ചെയ്യുന്ന രംഗം!

## വിഭാഗം- 2

فَلَا صَدَّقَ وَلَا صَلَّىٰ ﴿٣١﴾

﴾31﴿ എന്നാല്‍, അവന്‍ (വിശ്വസിച്ച്) സത്യമാക്കിയിട്ടില്ല, നമസ്കരിച്ചിട്ടുമില്ല;-

وَلَٰكِن كَذَّبَ وَتَوَلَّىٰ ﴿٣٢﴾

﴾32﴿ പക്ഷേ, വ്യാജമാ(ക്കി നിഷേധി)ക്കുകയും, പിന്‍തിരിയുകയും ചെയ്തിരിക്കുന്നു!

ثُمَّ ذَهَبَ إِلَىٰٓ أَهْلِهِۦ يَتَمَطَّىٰٓ ﴿٣٣﴾

﴾33﴿ പിന്നെ (അതിനും പുറമെ) അവന്‍ തന്റെ സ്വന്തക്കാരിലേക്ക് ദുരഭിമാനം നടിച്ചുകൊണ്ടുപോകുകയും ചെയ്തിരിക്കുന്നു.

أَوْلَىٰ لَكَ فَأَوْلَىٰ ﴿٣٤﴾

﴿34﴾ (ഹേ, മനുഷ്യാ) നിനക്ക് ഏറ്റവും വേണ്ടപ്പെട്ടത് തന്നെ, വേണ്ടപ്പെട്ടത്തന്നെ! [നിനക്ക് യോജിച്ച ശിക്ഷതന്നെ]

ثُمَّ أَوْلَىٰ لَكَ فَأَوْلَىٰ ﴿٣٥﴾

﴿35﴾ പിന്നെ (വീണ്ടും) നിനക്ക് ഏറ്റവും വേണ്ടപ്പെട്ടത് തന്നെ, വേണ്ടപ്പെട്ടത്തന്നെ! [നിനക്ക് യോജിച്ച ശിക്ഷതന്നെ]

---

﴿31﴾ فَلَا صَدَّقَ എന്നാൽ അവൻ സത്യമാക്കിയിട്ടില്ല (വിശ്വസിച്ചിട്ടില്ല) وَلَا صَلَّىٰ നമസ്കരിച്ചിട്ടുമില്ല ﴿32﴾ وَلَٰكِن പക്ഷേ, എങ്കിലും, എന്നാൽ كَذَّبَ അവൻ വ്യാജമാക്കിയിരിക്കുന്നു وَتَوَلَّىٰ പിൻതിരിയുക (തിരിഞ്ഞുപോകുക)യും ചെയ്തിരിക്കുന്നു ﴿33﴾ ثُمَّ ذَهَبَ പിന്നെ അവൻ പോകുകയും ചെയ്തു إِلَىٰٓ أَهْلِهِۦ തന്റെ സ്വന്തം (ആൾ)ക്കാരിലേക്ക് يَتَمَطَّىٰٓ ദുരഭിമാനം നടിച്ചുകൊണ്ട്, അഹങ്കരിച്ചുകൊണ്ട് ﴿34﴾ أَوْلَىٰ ഏറ്റവും യോജിച്ചത്, വേണ്ടപ്പെട്ടത് (വലിയ നാശം) لَكَ നിനക്ക് فَأَوْلَىٰ ഏറ്റവും യോജിച്ചത് ﴿35﴾ ثُمَّ പിന്നെയും أَوْلَىٰ لَكَ നിനക്ക് ഏറ്റവും യോജിച്ചത് فَأَوْلَىٰٓ ഏറ്റവും യോജിച്ചത്

---

മരണപ്പെട്ടുനോക്കുമ്പോൾ അവന് രക്ഷക്ക്വേണ്ടുന്ന യാതൊന്നും അവന്റെ കൂടെയില്ല. സത്യമെന്ന് വിശ്വസിക്കേണ്ടതൊന്നും അവൻ വിശ്വസിച്ചിട്ടില്ല. മനുഷ്യന്റെ പ്രധാന കടമയായ നമസ്കാരകർമവും അവൻ നിർവഹിച്ചിട്ടില്ല. നേരെമറിച്ച് സത്യയാഥാർത്ഥ്യങ്ങളെ വ്യാജമാക്കി നിഷേധിക്കുകയും, ഉപദേശങ്ങളും കൽപനകളും അനുസരിക്കാതെ പിൻതിരിഞ്ഞുകളയുകയുമാണവൻ ചെയ്തിരിക്കുന്നത്. മാത്രമോ? ഇതിനെല്ലാം പുറമെ സത്യത്തിനെതിരിൽ താൻ സ്വീകരിച്ചുവന്ന ധിക്കാരപ്രവർത്തനങ്ങളിൽ അഹങ്കരിച്ചുകൊണ്ടും ദുരഭിമാനം നടിച്ചുകൊണ്ടും അവൻ തന്റെ ആൾക്കാരുടെ അടുക്കൽ ചെല്ലുകയും ചെയ്തിരിക്കുന്നു. ഇത്രയും കടുത്ത ധിക്കാരിയണവൻ. എടോ! നിനക്ക് കിട്ടേണ്ടുന്നത് -അതെ തികച്ചും നിനക്ക് യോജിച്ച ശിക്ഷ- തന്നെയാണ് നിനക്കുള്ളത് എന്ന് അല്ലാഹു അവനെ താക്കീത് ചെയ്യുകയാണ്. ആവർത്തിച്ചാവർത്തിച്ചുകൊണ്ടുള്ള ഈ താക്കീത് അല്ലാഹുവിന് അവനോടുള്ള കോപത്തിന്റെ കാഠിന്യത്തെയാണ്. കാണിക്കുന്നത്.

അക്രമകാരികളായ ആളുകൾക്ക് വല്ല നാശവും സംഭവിക്കുമ്പോൾ 'നിനക്ക് കിട്ടേണ്ടതുകിട്ടി' എന്നും, 'നിനക്ക് യോജിച്ചതുതന്നെയാണത്.' എന്നുമൊക്കെ പറയാറുണ്ടല്ലോ. അതുപോലെയുള്ള ഒരു പ്രയോഗമാണ് 34, 35 വചനങ്ങളിൽ (أولى لك എന്ന്) ആവർത്തിച്ചുപറഞ്ഞിരിക്കുന്നത്. 31, 32 വചനങ്ങളിൽ

ചൂണ്ടിക്കാട്ടിയതുപോലെയുള്ള പാപങ്ങൾ ചെയ്തുകൊണ്ടിരുന്ന നിനക്ക് വളരെ ചേർന്നതത്തന്നെയാണ്. (35 -ാം വചനത്തിൽ പ്രസ്താവിച്ച) ആ അഹങ്കാരവും ദുരഭിമാനവും എന്നിങ്ങനെയും ആ വാക്കുകൾ വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. അതായത്, ഇത്രയും ധിക്കാരത്തിന് മുതിർന്ന നീ നിന്റെ ആ പ്രവർത്തനങ്ങളിൽ അഹങ്കാരം കൊള്ളുന്നതും നിനക്ക് യോജിച്ചതുതന്നെ, അതിൽ ആശ്ചര്യമില്ല എന്ന് സാരം. രണ്ടായാലും അല്ലാഹുവിന് അവനോടുള്ള കോപവും അമർഷവുമാണത് കാണിക്കുന്നത് എന്ന് വ്യക്തം. അല്ലാഹുവിന്റെ കോപത്തിനും ക്രോധത്തിനും പാത്രമാകാതെ നമ്മെയെല്ലാം അവൻ കാത്തുരക്ഷിക്കട്ടെ. ആമീൻ. അല്ലാഹു പറയുന്നു:-

أَيَحْسَبُ ٱلْإِنسَـٰنُ أَن يُتْرَكَ سُدًى ﴿٣٦﴾

**﴾36﴿ മനുഷ്യൻ വിചാരിക്കുന്നുവോ, അവൻ വെറുതെയങ്ങ് ഉപേക്ഷിക്കപ്പെടുമെന്ന്?!**

أَلَمْ يَكُ نُطْفَةً مِّن مَّنِىٍّ يُمْنَىٰ ﴿٣٧﴾

**﴾37﴿ അവൻ (ഗർഭാശയത്തിൽ) സ്രവിക്കപ്പെടുന്ന ഇന്ദ്രിയത്തിൽനിന്നുമുള്ള ഒരു തുള്ളിയായിരുന്നില്ലേ?!-**

ثُمَّ كَانَ عَلَقَةً فَخَلَقَ فَسَوَّىٰ ﴿٣٨﴾

**﴾38﴿ പിന്നീടവൻ ഒരു രക്തപിണ്ഡമായി; എന്നിട്ട് (അവനെ) അവൻ [അല്ലാഹു] സൃഷ്ടിച്ചു ശരിപ്പെടുത്തി;-**

فَجَعَلَ مِنْهُ ٱلزَّوْجَيْنِ ٱلذَّكَرَ وَٱلْأُنثَىٰٓ ﴿٣٩﴾

**﴾39﴿ അങ്ങനെ, അതിൽനിന്ന് ആണും പെണ്ണുമാകുന്ന രണ്ട് ഇണകളെ അവൻ ഉണ്ടാക്കി.**

أَلَيْسَ ذَٰلِكَ بِقَـٰدِرٍ عَلَىٰٓ أَن يُحْـِۧىَ ٱلْمَوْتَىٰ ﴿٤٠﴾

**﴾40﴿ (അങ്ങനെയുള്ള) അവൻ മരണപ്പെട്ടവരെ ജീവിപ്പിക്കുവാൻ കഴിവുള്ളവനല്ലേ?!**

---

﴾36﴿ أَيَحْسَبُ ഗണിക്കു(വിചാരിക്കു)ന്നുവോ ٱلْإِنسَـٰنُ മനുഷ്യൻ أَن يُتْرَكَ അവൻ ഉപേക്ഷിക്ക(വിട)പ്പെടുമെന്ന് سُدًى വെറുതെ ﴾37﴿ أَلَمْ يَكُ അവനായിരുന്നില്ലേ نُطْفَةً ഒരു തുള്ളി, ബിന്ദു مِّن مَّنِىٍّ ഇന്ദ്രിയ (ശുക്ല)ത്തിൽനിന്നുള്ള يُمْنَىٰ ഒഴുക്ക (സ്രവിക്ക)പ്പെടുന്ന, ഒലിക്കുന്ന ﴾38﴿ ثُمَّ كَانَ പിന്നെ അവനായി, ആയിരുന്നു عَلَقَةً

ഒരു രക്തപിണ്ഡം, ചോരക്കട്ട فَخَلَقَഎന്നിട്ട് അവൻ സൃഷ്ടിച്ചു فَسَوَّىٰ അങ്ങനെ ശരിപ്പെടുത്തി, ചൊവ്വാക്കി ﴾39﴿ فَجَعَلَ مِنْهُ എന്നിട്ട് അവനിൽ (അതിൽ) നിന്ന് ഉണ്ടാക്കി ٱلزَّوْجَيْنِ രണ്ട് ഇണകളെ ٱلذَّكَرَ അതായത് ആണ് وَٱلْأُنثَىٰٓ പെണ്ണ് ﴾40﴿ أَلَيْسَ ذَٰلِكَ ആ അവനല്ലേ بِقَـٰدِرٍ കഴിവുള്ളവൻ عَلَىٰٓ أَن يُحْـِۧىَ അവൻ ജീവിപ്പിക്കുവാൻ ٱلْمَوْتَىٰമരണപ്പെട്ടവരെ

---

അതെ, നിശ്ചയമായും അവൻ അതിന് കഴിവുള്ളവൻ തന്നെ! ശൂന്യാവസ്ഥയിലായിരുന്ന മനുഷ്യജീവിയെ കേവലം നിസ്സാരവും നിർജ്ജീവവുമായ ഒരു വസ്തുവിൽനിന്ന് ഉത്ഭവിപ്പിച്ച് പല ഘട്ടങ്ങളെയും തരണം ചെയ്യിച്ച് ഈ നിലക്ക് എത്തിച്ച ആ മഹാശക്തിക്ക് അവന്റെ മരണശേഷം അവനെ വീണ്ടും ഒന്ന് ജീവിപ്പിക്കുവാൻ കഴിയുമോ എന്ന് വിശേഷബുദ്ധിയുള്ള ആരെങ്കിലും സംശയിക്കുവാൻ അവകാശമുണ്ടോ?!

ഈ ഒടുവിലത്തെ വചനം ഓതിക്കഴിഞ്ഞാൽ سبحانك (നീ മഹാപരിശുദ്ധൻ!) എന്നും بلى (ഇല്ലാതേ! നിശ്ചയമായും കഴിയും) എന്ന് നബിﷺ പറഞ്ഞിരുന്നതായി ഹദീഥിൽ വന്നിട്ടുണ്ട്. ഹദീഥ് സൂ: മുർസലാത്തിന്റെ അവസാനത്തിൽ കാണാം. (ഇ. അ.) അതുപോലെ നാമും പറയുന്നത് ആവശ്യമാണ്. ഈ വചനങ്ങൾ മനഃപൂർവ്വം അർത്ഥം ആലോചിച്ചുകൊണ്ട് ഓതുന്നവൻ താനറിയാതെ ത്തന്നെ അപ്രകാരം പറഞ്ഞേക്കുകതന്നെ ചെയ്യും.

[اللهم لك الحمد ولك المنة والفضل]

سورة الإنسان

# 76. സൂറത്തുൽ ഇൻസാൻ

[ഈ അദ്ധ്യായത്തിന് സൂറത്തു- ദ്ദഹ്ർ എന്നും പേരുണ്ട്.]

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 31 - വിഭാഗം (റുകൂഉ്) 2

വെള്ളിയാഴ്ച സ്വുബ്ഹ് നമസ്കാരത്തിൽ നബിﷺ സൂ: സജദഃയും ഈ സൂറത്തും ഓതിയിരുന്നതായി ഹദീഥിൽ വന്നിരിക്കുന്നു. ഹദീഥ് നാം സൂ: സജദഃയുടെ വ്യാഖ്യാനത്തിൽ ഉദ്ധരിച്ചിട്ടുണ്ട്.

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

هَلْ أَتَىٰ عَلَى ٱلْإِنسَـٰنِ حِينٌ مِّنَ ٱلدَّهْرِ لَمْ يَكُن شَيْـًٔا مَّذْكُورًا ﴿١﴾

**﴾1﴿ മനുഷ്യൻ പറയത്തക്ക ഒരു വസ്തുവും ആയിരുന്നില്ലാത്ത ഒരു കാലഘട്ടം അവന്റെമേൽ (കഴിഞ്ഞു) പോയിട്ടുണ്ടോ?!**

---

﴾1﴿ هَلْ أَتَىٰ വന്നിരിക്കുന്നുവോ, കഴിഞ്ഞുപോയോ عَلَى ٱلْإِنسَـٰنِ മനുഷ്യന്റെമേൽ حِينٌ ഒരു അവസരം, ഘട്ടം, സമയം مِّنَ ٱلدَّهْرِ കാലത്തിൽ നിന്നുള്ള لَمْ يَكُن അവൻ ആയിരുന്നില്ലാത്ത شَيْـًٔا ഒരു വസ്തു مَّذْكُورًا പറയത്തക്ക, പ്രസ്താവിക്കപ്പെടുന്ന

---

'ഉണ്ട്, നിശ്ചയമായും കഴിഞ്ഞുപോയിട്ടുണ്ട്' എന്നല്ലാതെ ഈ ചോദ്യത്തിന് ഉത്തരം പറയുവാനില്ല. 'മനുഷ്യൻ' എന്ന അവസ്ഥ പോയിട്ട് ഏതെങ്കിലും രൂപത്തിലുള്ള ഒരു 'വസ്തു' എന്ന് പോലും പറയപ്പെടാനില്ലാത്ത ഒരു കാലം- എന്ന് വെച്ചാൽ ശുദ്ധശൂന്യമായിരുന്ന എത്രയോ നീണ്ടനീണ്ട ഒരു കാലഘട്ടം- അവന് മുമ്പ് കഴിഞ്ഞുപോയിട്ടുണ്ട്. ആകാശഭൂമികൾക്ക് മുമ്പ്, അവയുടെ സൃഷ്ടിക്ക് ശേഷം ഈ ഭൂമിയിൽ ജീവികൾ നിലവിൽവരുന്നതിനുമുമ്പ്, അതിനുശേഷം മനുഷ്യപിതാവായ ആദം (അ) സൃഷ്ടിക്കപ്പെടുന്നതിന് മുമ്പ്, പിന്നീട് ഓരോരുവനും

മനുഷ്യ സൃഷ്ടിയായി വെളിക്ക് വരുന്നതിന് മുമ്പ് എന്നിങ്ങനെയുള്ള ഓരോ ഘട്ടത്തെക്കുറിച്ചും ഒന്ന് ആലോചിച്ചുനോക്കുക! ലോകത്ത് മനുഷ്യവർഗം ജന്മം കൊള്ളുന്നതിന് മുമ്പ് അവനിൽ കഴിഞ്ഞുപോയ അതിദീർഘകാലത്തെ ശൂന്യാവസ്ഥക്ക് വിരാമമിട്ടുകൊണ്ട് അവന് അസ്തിത്വം നൽകിയ ഒരു സൃഷ്ടി കർത്താവില്ലാതെ, ഏതെങ്കിലും ഒരു ശുഭമുഹൂർത്തത്തിൽപെട്ടന്നങ്ങ് സ്വയം അസ്തിത്വം പൂണ്ടവനാണ് മനുഷ്യൻ എന്ന് പറയുവാൻ ഒരു നിഷ്പക്ഷബുദ്ധിക്ക് കഴിയുമോ? ഇല്ല, ഭൗതിക ലഹരിയിൽ മയങ്ങിയതോ, കല്ലുപോലെ മരവിച്ചതോ അല്ലാത്ത ഒരു ബുദ്ധിക്കും കഴിയുകയില്ലതന്നെ.

إِنَّا خَلَقْنَا ٱلْإِنسَـٰنَ مِن نُّطْفَةٍ أَمْشَاجٍ نَّبْتَلِيهِ فَجَعَلْنَـٰهُ سَمِيعًۢا بَصِيرًا ﴿٢﴾

**《2》 (പലതിനാലും) മിശ്രമായ ഒരു ഇന്ദ്രിയബിന്ദുവിൽ നിന്ന് മനുഷ്യനെ നാം സൃഷ്ടിച്ചിരിക്കുന്നു- അവനെ നാം പരീക്ഷണം ചെയ്യാനായിട്ട്. അങ്ങനെ, നാം അവനെ കേൾക്കുന്നവനും കാണുന്നവനുമാക്കിയിരിക്കുന്നു.**

إِنَّا هَدَيْنَـٰهُ ٱلسَّبِيلَ إِمَّا شَاكِرًا وَإِمَّا كَفُورًا ﴿٣﴾

**《3》 ഒന്നുകിൽ (അവൻ) നന്ദിയുള്ളവനായിക്കൊണ്ട്, അല്ലാത്ത പക്ഷം നന്ദികെട്ടവനായിക്കൊണ്ട് അവന് നാം മാർഗം കാട്ടിക്കൊടുത്തിരിക്കുന്നു.**

---

《2》 إِنَّا خَلَقْنَا നാം സൃഷ്ടിച്ചിരിക്കുന്നു ٱلْإِنسَـٰنَ മനുഷ്യനെ مِن نُّطْفَةٍ ഒരു (ഇന്ദ്രിയ) തുള്ളിയാൽ, ബിന്ദുവിൽനിന്ന് أَمْشَاجٍ മിശ്രമായ, കലർപ്പുകളായ نَّبْتَلِيهِ നാം അവനെ പരീക്ഷണം ചെയ്തുകൊണ്ട് (ചെയ്യാൻ) فَجَعَلْنَـٰهُ അങ്ങനെ (അതിനാൽ) നാമവനെ ആക്കി سَمِيعًۢا കേൾക്കുന്നവൻ بَصِيرًا കാണുന്നവൻ 《3》 إِنَّا هَدَيْنَـٰهُ നാം അവന് കാട്ടിക്കൊടുത്തു ٱلسَّبِيلَ മാർഗം إِمَّا شَاكِرًا ഒന്നുകിൽ നന്ദിയുള്ളവനായിക്കൊണ്ട് وَإِمَّا كَفُورًا ഒന്നുകിൽ (അതല്ലെങ്കിൽ) നന്ദികെട്ടവനായിക്കൊണ്ട്

---

കേവലം നിസ്സാരമായ ഇന്ദ്രിയ ബിന്ദുവിൽനിന്നാണല്ലോ മനുഷ്യന്റെ ഉൽഭവം. അതേ സമയത്ത് വിവിധ വസ്തുക്കളാൽ മിശ്രമായതത്രെ ആ ബിന്ദു. പിതാവിൽനിന്നും മാതാവിൽനിന്നുമുള്ള ബീജാംശങ്ങൾ കലർന്നതെന്ന നിലക്കും, പുരുഷന്റേത് കട്ടികൂടിയതും വെള്ളനിറവും സ്ത്രീയുടെത് നേർത്തതും മഞ്ഞനിറവും എന്ന നിലക്കും, ശീതോഷ്ണം വാത പിത്ത കഫം ആദിയായ പല പ്രകൃതി വിശേഷതകളോട് കൂടിയതെന്ന നിലക്കും, വർണരൂപ സ്വഭാവാദികളിൽ പര

സ്പരം വ്യത്യാസങ്ങളെന്ന നിലക്കും- എന്നുവേണ്ട, മറ്റ് പല നിലക്കും- നോക്കുമ്പോൾ ആ ചെറു ബീജം എത്രയോ വസ്തുക്കളുടെയും ഗുണങ്ങളുടെയും മിശ്രമാണെന്ന് കാണാം. ബഹു ഗുണങ്ങളടങ്ങിയ പ്രസ്തുത ബീജത്തിൽ നിന്ന് മനുഷ്യനെ അല്ലാഹു സൃഷ്ടിച്ചിട്ടുള്ളത് അവന് നന്ദിയുള്ളവനായിരിക്കുമോ, അതല്ല നന്ദികെട്ടവനായിരിക്കുമോ എന്ന ഒരു പരീക്ഷണമായിട്ടത്രെ. ഈ പരീക്ഷണത്തിൽ വിജയം നേടുവാൻ വേണ്ടുന്ന ഉപാധികളും അല്ലാഹു അവന് സജ്ജമാക്കിക്കൊടുത്തിരിക്കുന്നു. കണ്ടും കേട്ടും കാര്യങ്ങൾ ഗ്രഹിക്കുവാനുള്ള വിവേചന ശക്തി അവന് നൽകിയിട്ടുണ്ട്. മാത്രമല്ല, അവൻ ചരിക്കേണ്ടതും സ്വീകരിക്കേണ്ടതുമായ യഥാർത്ഥമാർഗം ഇന്നതാണെന്നും ശരിക്കും അവന് കാട്ടിക്കൊടുക്കുകയും ചെയ്തിരിക്കുന്നു. ആകയാൽ, ആ മാർഗം വിട്ടു വ്യതിചലിച്ചവർ കഠിന ശിക്ഷ അർഹിക്കുന്നുവെന്നത് തികച്ചും നീതിയുക്തമാണല്ലോ. അതേ സമയത്ത് മാർഗം മുറുകെപിടിച്ചവർക്കാകട്ടെ, അവൻ വമ്പിച്ച പ്രതിഫലം നൽകുമെന്ന് വാഗ്ദാനവും ചെയ്തിരിക്കുന്നു.

إِنَّآ أَعْتَدْنَا لِلْكَـٰفِرِينَ سَلَـٰسِلَا۟ وَأَغْلَـٰلًا وَسَعِيرًا ﴿٤﴾

**《4》 നിശ്ചയമായും നാം, അവിശ്വാസികൾക്ക് ചില ചങ്ങലകളും, വിലങ്ങുകളും കത്തിജ്വലിക്കുന്ന അഗ്നിയും ഒരുക്കിവെച്ചിരിക്കുന്നു.**

إِنَّ ٱلْأَبْرَارَ يَشْرَبُونَ مِن كَأْسٍ كَانَ مِزَاجُهَا كَافُورًا ﴿٥﴾

**《5》 നിശ്ചയമായും, പുണ്യവാൻമാർ (മദ്യം നിറച്ച) ഒരു തരം പാനപാത്രത്തിൽനിന്ന് കുടിക്കുന്നതാണ്;- അതിലെ കൂട്ട് [ചേരുവ] കർപ്പൂരമായിരിക്കും.**

عَيْنًا يَشْرَبُ بِهَا عِبَادُ ٱللَّهِ يُفَجِّرُونَهَا تَفْجِيرًا ﴿٦﴾

**《6》 അതായത്, അല്ലാഹുവിന്റെ അടിയാൻമാർ കുടിക്കുന്നതായ ഒരു ഉറവ് (ജലം)! അവരത് (ഇഷ്ടമനുസരിച്ച്) ഒഴുക്കി നടത്തിക്കൊണ്ടിരിക്കും.**

---

《4》 إِنَّآ أَعْتَدْنَا നിശ്ചയമായും, നാം ഒരുക്കിവെച്ചിരിക്കുന്നു لِلْكَـٰفِرِينَ അവിശ്വാസികൾക്ക്, നന്ദികെട്ടവർക്ക് سَلَـٰسِلَا۟ ചങ്ങലകൾ وَأَغْلَـٰلًا വിലങ്ങ് (ആമം) وَسَعِيرًا ജ്വലിക്കുന്ന അഗ്നിയും 《5》 إِنَّ ٱلْأَبْرَارَ നിശ്ചയമായും പുണ്യവാൻമാർ, സജ്ജനങ്ങൾ يَشْرَبُونَ അവർ കുടിക്കും مِن كَأْسٍ (മദ്യം നിറച്ച) കോപ്പയിൽ (പാനപാത്രത്തിൽ) നിന്ന് كَانَ مِزَاجُهَا അതിന്റെ ചേരുവ (കലർപ്പ്- കൂട്ട്) ആകുന്നു كَافُورًا കർപ്പൂരം 《6》 عَيْنًا ഒരു ഉറവുജലം يَشْرَبُ بِهَا അതിനെ കുടിക്കും عِبَادُ ٱللَّهِ അല്ലാഹു

വിന്റെ അടിയാൻമാർ يُفَجِّرُونَهَا അവർ അതിനെ ഒഴുക്കും, പൊട്ടിഒലിപ്പിക്കും (നട ത്തിക്കൊണ്ടുപോകും) تَفْجِيرًا ഒരു ഒഴുക്കൽ

---

കുളിർമക്കും, ആനന്ദത്തിനും സുഗന്ധത്തിനും വിശേഷപ്പെട്ട ചേരുവയാണ് കർപ്പൂരം. എന്നാൽ, സ്വർഗത്തിലെ കർപ്പൂരവും മദ്യവും -മറ്റെല്ലാ സ്വർഗീയ വിഭ വങ്ങളുമെന്നപോലെത്തന്നെ- നമ്മുടെ ഭൗതിക വസ്തുക്കളുമായി നാമമാത്രബ ന്ധമേ ഉണ്ടായിരിക്കയുള്ളൂ. 'അല്ലാഹുവിന്റെ അടിയാൻമാർ' എന്നതിന്റെ വിവക്ഷ അല്ലാഹുവിന്റെ തൃപ്തി ലഭിച്ച സജ്ജനങ്ങൾ എന്നാകുന്നു. അവർ ഉദ്ദേശിക്കു മ്പോഴും, ഉദ്ദേശിക്കുന്ന സ്ഥലത്തും യഥേഷ്ടം ലഭിക്കുമാറ് ഒഴുക്കിക്കൊണ്ട് പോകാവുന്ന വിധത്തിലുള്ള ഒരു നീരുറവയത്രെ പ്രസ്തുത മദ്യം. ഈ അടി യാൻമാരുടെ ഗുണവിശേഷങ്ങളെന്താണെന്നോ?-

يُوفُونَ بِٱلنَّذۡرِ وَيَخَافُونَ يَوۡمًا كَانَ شَرُّهُۥ مُسۡتَطِيرًا ﴿٧﴾

**《7》 അവർ നേർച്ചയെ നിറവേറ്റു കയും, തിന്മ പാറിപ്പരക്കുന്ന (അ ഥവാ ആപത്തുകൾ വ്യാപിക്കുന്ന) തായ ഒരു ദിവസത്തെ ഭയപ്പെടു കയും ചെയ്യുന്നു.**

وَيُطۡعِمُونَ ٱلطَّعَامَ عَلَىٰ حُبِّهِۦ مِسۡكِينًا وَيَتِيمًا وَأَسِيرًا ﴿٨﴾

**《8》 ഭക്ഷണത്തിന് പ്രേമമുള്ള തോടെ (ത്തന്നെ) സാധുവിനും, അനാഥക്കും, ബന്ധനസ്ഥനും അവർ ഭക്ഷണം നൽകുകയും ചെയ്യുന്നു.**

إِنَّمَا نُطۡعِمُكُمۡ لِوَجۡهِ ٱللَّهِ لَا نُرِيدُ مِنكُمۡ جَزَآءً وَلَا شُكُورًا ﴿٩﴾

**《9》 (അവർ പറയും:) 'നിശ്ചയ മായും അല്ലാഹുവിന്റെ പ്രീതിക്കു വേണ്ടി മാത്രം ഞങ്ങൾ നിങ്ങൾക്ക് ഭക്ഷണം നൽകുന്നു; ഞങ്ങൾ നിങ്ങ ളിൽനിന്ന് ഒരു പ്രതിഫലമാകട്ടെ, നന്ദിയാകട്ടെ ഉദ്ദേശിക്കുന്നില്ല.'**

إِنَّا نَخَافُ مِن رَّبِّنَا يَوۡمًا عَبُوسًا قَمۡطَرِيرًا ﴿١٠﴾

**《10》 '(വിഷാദപ്പെട്ട്) മുഖം ചുളി ച്ചുപോകുന്ന അതിദുസ്സഹമായ ഒരു ദിവസത്തെ ഞങ്ങളുടെ റബ്ബി ങ്കൽനിന്നും ഞങ്ങൾ ഭയപ്പെടുന്നു.'**

---

《7》 يُوفُونَ അവർ നിറവേറ്റും, വീട്ടും بِٱلنَّذۡرِ നേർച്ചയെ, പ്രതിജ്ഞയെ وَيَخَافُونَ അവർ ഭയപ്പെടുകയും ചെയ്യും يَوۡمًا ഒരു ദിവസത്തെ كَانَ شَرُّهُۥ അതിന്റെ തിന്മ (കെ ടുതി, ദോഷം) ആകുന്നു مُسۡتَطِيرًا പാറിപ്പരക്കുന്ന (പടർന്ന് പിടിക്കുന്ന) 《8》 وَيُطۡعِمُونَ

അവർ ഭക്ഷിക്കാൻ കൊടുക്കുകയും ചെയ്യും ٱلطَّعَامَ ഭക്ഷണസാധനം عَلَىٰ حُبِّهِۦ അതിനോട് സ്നേഹമുള്ളതോടെ, പ്രേമത്തോടെ مِسۡكِينًا സാധുവിന്, പാവപ്പെട്ടവന് وَيَتِيمًا അനാഥക്കുട്ടിക്കും وَأَسِيرًا ബന്ധനസ്ഥനും, ചിറയിൽപെട്ടവനും ﴾9﴿ إِنَّمَا نُطۡعِمُكُمۡ നിശ്ചയമായും നാം നിങ്ങൾക്ക് ഭക്ഷണം നൽകുന്നു لِوَجۡهِ ٱللَّهِ അല്ലാഹുവിന്റെ തിരുമുഖത്തിന് (പ്രീതിക്ക്) വേണ്ടി (മാത്രം) لَا نُرِيدُ ഞങ്ങൾ (നാം) ഉദ്ദേശിക്കുന്നില്ല مِنكُمۡ നിങ്ങളിൽനിന്ന് جَزَآءً ഒരു പ്രതിഫലവും وَلَا شُكُورًا ഒരു നന്ദിയും, കൃതജ്ഞതയും ഇല്ല ﴾10﴿ إِنَّا نَخَافُ നാം (ഞങ്ങൾ) ഭയപ്പെടുന്നു مِن رَّبِّنَا ഞങ്ങളുടെ റബ്ബിങ്കൽ നിന്ന് يَوۡمًا ഒരു ദിവസത്തെ عَبُوسًا മുഖം ചുളിക്കുന്ന (കഠിനമായ) قَمۡطَرِيرًا അതിദുസ്സഹമായ (കഠോരമായ- കഠിനമായി ചുളിക്കുന്ന)

---

ആ പുണ്യവാൻമാർ അത്രയും അനുഗൃഹീതരായിത്തീരുമാറ് അവരിലുണ്ടായിരുന്ന ഗുണങ്ങൾ എന്തായിരുന്നുവെന്ന് അല്ലാഹു ചൂണ്ടിക്കാണിക്കുകയാണ്. തങ്ങളുടെമേൽ നിർബന്ധമായി കൽപിക്കപ്പെട്ടിട്ടുള്ള എല്ലാ കടമകളും, തങ്ങൾ ചെയ്തുകൊള്ളാമെന്ന് സ്വയം പ്രതിജ്ഞ ചെയ്തതുമൂലം തങ്ങളുടെമേൽ നിർബന്ധമായിത്തീർന്ന മറ്റ് കടമകളും ശരിക്കും നിറവേറ്റുക, ആപത്ത് നിറഞ്ഞതായ ക്വിയാമത്ത്നാളിനെക്കുറിച്ച് സദാ ഭയമുള്ളവരായിരിക്കുക, സാധുക്കൾക്കും അനാഥകൾക്കും ബന്ധനസ്ഥരായ ആളുകൾക്കും അന്നദാനം ചെയ്യുക മുതലായവയത്രെ പ്രസ്തുത ഗുണങ്ങൾ. ചുരുക്കത്തിൽ, അല്ലാഹുവിനോടുള്ള കടപ്പാടുകളും സഹജീവികളോടുള്ള കടപ്പാടുകളും അവർ നിർവ്വഹിച്ചിരുന്നുവെന്ന് പറയാം. ബന്ധനസ്ഥരായ ആളുകൾക്ക് അന്നദാനം ചെയ്യുന്നതിൽ മുസ്‌ലിംകളെന്നോ അമുസ്‌ലിംകളെന്നോ വ്യത്യാസമില്ലാത്തതാണ്. ജയിലിലടക്കപ്പെട്ടവരും, മറ്റുതരത്തിൽ ബന്ധിക്കപ്പെട്ടവരും അതിൽ ഉൾപ്പെടുകയും ചെയ്യും. ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടതുപോലെ, ക്വുർആൻ അവതരിച്ച കാലത്തുണ്ടായിരുന്ന ബന്ധനസ്ഥർ മിക്കവാറും മുശ്‌രിക്കുകളായിരുന്നുവെന്ന് വ്യക്തമാണല്ലോ. ബദ്ർ യുദ്ധത്തിൽ ചിറപിടിക്കപ്പെട്ടവരോടുപോലും നല്ലനിലക്ക് പെരുമാറുവാൻ നബിﷺ കൽപിച്ചിരുന്നതും, സ്വഹാബികൾ അവരോട് അതിഥികളെന്നപോലെ പെരുമാറിയിരുന്നതും, അവർക്ക് ഭക്ഷണം നൽകിയതിനുശേഷമല്ലാതെ തങ്ങൾ ഭക്ഷണം കഴിക്കാതിരുന്നതും സ്മരണീയമാകുന്നു.

ധനത്തിന് ആവശ്യവും അതിനോട് പ്രേമവും ഉള്ളപ്പോൾ അത് ദാനധർമങ്ങളിൽ വിനിയോഗിക്കുന്നത് ഉടമസ്ഥന്റെ ത്യാഗമനഃസ്ഥിതിയും അല്ലാഹുവിങ്കൽനിന്നുള്ള പ്രതിഫലത്തിൽ അയാൾക്കുള്ള ആഗ്രഹവുമാണ് കാണിക്കുന്നത്. അത് ഭക്ഷണസാധനം കൂടിയാകുമ്പോൾ വിശേഷിച്ചും. അതുകൊണ്ടാണ് ഭക്ഷണസാധനത്തോട് പ്രേമമുള്ളതോടെത്തന്നെ അവർ ഭക്ഷണം നൽകും (ويطعمون الطعام على حبه) എന്ന് അല്ലാഹു പ്രത്യേകം എടുത്തു പറഞ്ഞിരിക്കുന്നതും. പുണ്യകർമങ്ങളെപ്പറ്റി പ്രസ്താവിക്കുന്ന മദ്ധ്യെ واتى المال على حبه (ധനത്തോട് പ്രേമ

മുള്ളതോടെ അത് നൽകുകയും) എന്ന് സൂറത്തുൽ ബക്വറഃ 177 ലും പ്രസ്താവിച്ചു കാണാം. സൂറഃ ആലുഇംറാൻ 92 ൽ, 'നിങ്ങൾ ഇഷ്ടപ്പെടുന്നതിൽനിന്ന് ചിലവഴിക്കാതെ നിങ്ങൾക്ക് പുണ്യം ലഭിക്കുന്നതേയല്ല' (لن تنال البر حتى تنفقوا مما تحبون) എന്നും പ്രസ്താവിച്ചിരിക്കുന്നു. ബുഖാരീ (റ) ഉദ്ധരിച്ച ഒരു നബിവചനം ഇപ്രകാരമാകുന്നു: 'ധർമത്തിൽവെച്ച് ഏറ്റവും ശ്രേഷ്ഠമായത് ധനത്തിന് മോഹിച്ചും, ദാരിദ്ര്യത്തെ ഭയന്നുംകൊണ്ട് നീ ആരോഗ്യവാനും അത്യാർത്തിയുള്ളവനുമായിരിക്കെ ചെയ്യുന്ന ധർമമാകുന്നു.'

കീർത്തിക്കും പേരിനും വേണ്ടിയോ, ആക്ഷേപങ്ങളിൽനിന്ന് രക്ഷപ്പെടുവാൻ വേണ്ടിയോ, അല്ലെങ്കിൽ നിർബന്ധത്തിന് വഴങ്ങിയോ, അല്ലെങ്കിൽ ധർമം വാങ്ങുന്നവരിൽനിന്ന് എന്തെങ്കിലും പ്രതിഫലമോ നന്ദിപ്രകടനമോ പ്രതീക്ഷിച്ചുകൊണ്ടോ, മറ്റേതെങ്കിലും താൽപര്യത്തെ മുൻനിറുത്തിയോ മനുഷ്യർ ദാനധർമങ്ങൾ ചെയ്യാറുണ്ട്. പക്ഷേ, സജ്ജനങ്ങൾ ചെയ്യുന്ന ദാനധർമങ്ങളുടെ ലക്ഷ്യം അതൊന്നും ആയിരിക്കയില്ല. അവരുടെ ലക്ഷ്യം അല്ലാഹുവിന്റെ പ്രീതിലഭിക്കലും, ക്വിയാമത്ത്നാളിലെ ഭീകര വിപത്തുകളിൽനിന്ന് രക്ഷപ്പെടലും മാത്രമായിരിക്കും. തങ്ങളുടെ പക്കൽനിന്ന് ധർമം സ്വീകരിക്കുന്നവരിൽനിന്ന് ഏതെങ്കിലും പ്രകാരത്തിലുള്ള ഒരു പ്രതിഫലം തങ്ങൾക്ക് കിട്ടിയാൽ കൊള്ളാമെന്നോ, അവർ തങ്ങളോട് നന്ദിയുള്ളവരായിരിക്കണമെന്നോ അവർക്ക് ഉദ്ദേശ്യമുണ്ടായിരിക്കുകയില്ല. ഇതാണ് 9, 10 വചനങ്ങളിൽ അവരുടെ വാക്കുകളിലൂടെത്തന്നെ അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നത്. അപ്പോൾ, പാവങ്ങളുടെ നേരെയുള്ള അനുകമ്പയോ, പൊതുവിഷയങ്ങളിലുള്ള ഔൽസുക്യമോ കാരണമായി നല്ല വിഷയങ്ങളിൽ ധനം ചിലവഴിക്കുന്നതായാൽ തന്നെയും അല്ലാഹുവിങ്കൽ ശരിയായ പുണ്യകർമമായിത്തീരണമെങ്കിൽ അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലവും ആയിരിക്കണം അതിന്റെ ലക്ഷ്യം എന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. وإنما لكل امرئ ما نوى (ഓരോ മനുഷ്യനും അവൻ എന്ത് ഉദ്ദേശിച്ചോ അതാണ് ഉണ്ടാകുക.) എന്നാണല്ലോ നബിവചനം.

ഉപകാരം ചെയ്തവരോട് നന്ദികാണിക്കൽ മനുഷ്യന്റെ കടമയത്രെ. لا يشكر الله من لم يشكر الناس – أبو داود والترمدي (ജനങ്ങളോട് നന്ദികാണിക്കാത്തവൻ അല്ലാഹുവിനോടും നന്ദികാണിക്കുകയില്ല. (ദാ; തി.) പക്ഷേ, ഉപകാരം ചെയ്യുന്നവൻ അത് ഉന്നംവെച്ചുകൂടാ എന്നേയുള്ളൂ. അതുപോലെത്തന്നെ, ചെയ്ത ഉപകാരം എടുത്തുപറയുവാനും പാടില്ലാത്തതാകുന്നു. لا تبطلوا صدقاتكم بالمن والأذى – البقرة : ٢٦٤ (ചെയ്ത ഉപകാരം എടുത്തുപറഞ്ഞും ഉപദ്രവം ചെയ്തും നിങ്ങളുടെ ധർമങ്ങളെ നിങ്ങൾ വ്യർത്ഥമാക്കിക്കളയരുത്.) തങ്ങളുടെ പക്കൽനിന്ന് അന്നദാനങ്ങൾ സ്വീകരിക്കുന്നവരെ അഭിമുഖീകരിച്ചുകൊണ്ട് സജ്ജനങ്ങൾ പറയുന്ന വാക്കുകളാണ് 9, 10 വചനങ്ങളിൽ അല്ലാഹു ഉദ്ധരിച്ചിരിക്കുന്നത്. ദാനധർമങ്ങൾ ചെയ്യുന്നവർ അതുമൂലം അല്ലാഹുവിന്റെ പക്കൽനിന്നുള്ള പ്രതിഫലമല്ലാതെ, അവ വാങ്ങുന്നവരിൽനിന്ന് യാതൊന്നും തന്നെ പകരം ലഭിക്കുവാൻ ഉദ്ദേശിക്കുന്നില്ലെന്ന് അവ

രോട് വ്യക്തമാക്കുന്നത് നല്ലതാണെന്നുകൂടി ഇതിൽനിന്ന് മനസ്സിലാകുന്നു. والله اعلم

فَوَقَىٰهُمُ ٱللَّهُ شَرَّ ذَٰلِكَ ٱلْيَوْمِ وَلَقَّىٰهُمْ نَضْرَةً وَسُرُورًا ﴿١١﴾

**﴾11﴿ അതിനാൽ, ആ ദിവസത്തിന്റെ തിന്മയെ [ആപത്തിനെ] അല്ലാഹു അവർക്ക് കാത്തുകൊടുക്കുന്നതാണ്. അവർക്ക് പ്രസന്നതയും, സന്തോഷവും അവൻ ഇട്ടുകൊടുക്കുകയും ചെയ്യും.**

وَجَزَىٰهُم بِمَا صَبَرُوا۟ جَنَّةً وَحَرِيرًا ﴿١٢﴾

**﴾12﴿ അവർ ക്ഷമിച്ചതുനിമിത്തം അവർക്ക് (സ്വർഗീയ) തോട്ടവും, പട്ടും അവൻ പ്രതിഫലം കൊടുക്കുന്നതുമാണ്;-**

مُّتَّكِـِٔينَ فِيهَا عَلَى ٱلْأَرَآئِكِ ۖ لَا يَرَوْنَ فِيهَا شَمْسًا وَلَا زَمْهَرِيرًا ﴿١٣﴾

**﴾13﴿ അതിൽ സോഫ (അഥവാ അലംകൃത കട്ടിലു)കളിൽ ചാരിയിരുന്നുകൊണ്ട് (അവർ സുഖിക്കും.) വെയിലാകട്ടെ, കടുംതണുപ്പാകട്ടെ, അതിലവർ കാണുകയില്ല.**

وَدَانِيَةً عَلَيْهِمْ ظِلَـٰلُهَا وَذُلِّلَتْ قُطُوفُهَا تَذْلِيلًا ﴿١٤﴾

**﴾14﴿ അതിലെ തണലുകൾ [മരക്കൊമ്പുകൾ] അവർക്ക് മീതെ അടുത്തതായിക്കൊണ്ടുമായിരിക്കും. അതിലെ പഴക്കുലകൾ നിഷ്പ്രയാസമാക്കി സൗകര്യപ്പെടുത്തപ്പെടുകയും ചെയ്തിരിക്കുന്നതാണ്.**

وَيُطَافُ عَلَيْهِم بِـَٔانِيَةٍ مِّن فِضَّةٍ وَأَكْوَابٍ كَانَتْ قَوَارِيرَا۠ ﴿١٥﴾

**﴾15﴿ വെള്ളിക്കൊണ്ടുള്ള പാത്രങ്ങളും, സ്ഫടികങ്ങളായ കൂജകളുമായി അവരിലൂടെ ചുറ്റിനടക്കപ്പെടുകയും ചെയ്യും.**

قَوَارِيرَا۟ مِن فِضَّةٍ قَدَّرُوهَا تَقْدِيرًا ﴿١٦﴾

**﴾16﴿ അതായത്, വെള്ളികൊണ്ടുള്ള സ്ഫടിക (മയമായ) പാത്രങ്ങൾ! അവർ അവയ്ക്ക് ഒരു തോത് നിർണയപ്പെടുത്തുന്നതാണ്.**

﴾11﴿ فَوَقَىٰهُمُ അതിനാൽ അവർക്ക് കാത്തുകൊടുക്കും, അവരെ രക്ഷിക്കുന്നതാണ് ٱللَّهُ അല്ലാഹു شَرَّ തിന്മയെ (ആപത്തിനെ), തിൻമയിൽനിന്ന് ذَٰلِكَ ٱلْيَوْمِ ആ ദിവസത്തിന്റെ وَلَقَّىٰهُمْ അവർക്കവൻ ഇട്ടുകൊടുക്കുകയും ചെയ്യും نَضْرَةً പ്രസന്നത, തിളക്കം, ഭംഗി وَسُرُورًا സന്തോഷവും ﴾12﴿ وَجَزَىٰهُم അവർക്ക് അവൻ പ്രതിഫലം നൽകുകയും ചെയ്യും بِمَا صَبَرُوا۟ അവർ ക്ഷമിച്ച(സഹിച്ച)തു കൊണ്ട് جَنَّةً സ്വർഗം, തോട്ടം وَحَرِيرًا പട്ടും ﴾13﴿ مُّتَّكِـِٔينَ ചാരിയിരുന്നവരായിക്കൊണ്ട് فِيهَا അതിൽ عَلَى ٱلْأَرَآئِكِ അലങ്കൃത കട്ടിലുകളിൽ, സോഫമേൽ لَا يَرَوْنَ അവർ കാണുകയില്ല فِيهَا അതിൽ شَمْسًا സൂര്യനെ, വെയില് (ചൂട്) وَلَا زَمْهَرِيرًا അതിശൈത്യവും (കാണുക) ഇല്ല ﴾14﴿ وَدَانِيَةً അടുത്തതായിക്കൊണ്ടും عَلَيْهِمْ അവരുടെമേൽ ظِلَـٰلُهَا അതിലെ തണലുകൾ وَذُلِّلَتْ എളുപ്പമാക്ക (നിഷ്പ്രയാസമാക്ക- സൗകര്യപ്പെടുത്ത)പ്പെടുകയും ചെയ്തിരിക്കുന്നു قُطُوفُهَا അതിലെ (പറിച്ചെടുക്കുന്ന) പഴങ്ങൾ, പഴക്കുലകൾ تَذْلِيلًا ഒരു എളുപ്പമാക്കൽ ﴾15﴿ وَيُطَافُ ചുററിനടക്കപ്പെടും عَلَيْهِم അവരിൽ بِـَٔانِيَةٍ പാത്രങ്ങളുമായി مِّن فِضَّةٍ വെള്ളിയാലുള്ള كَانَتْ കോപ്പ (കൂജ)കളുമായും وَأَكْوَابٍ ... قَوَارِيرَا۟ അവയായിരിക്കുന്നു قَوَارِيرَا۟ പളുങ്ക് (പാത്രം)കൾ, സ്ഫടികങ്ങൾ ﴾16﴿ قَوَارِيرَا۟ അതായത് പളുങ്കുകൾ مِن فِضَّةٍ വെള്ളികൊണ്ടുള്ള قَدَّرُوهَا അതിനെ അവർ കണക്കാക്കി (നിർണയം ചെയ്തി)രിക്കുന്നു تَقْدِيرًا ഒരു കണക്കാക്കൽ

---

തങ്ങളുടെ കടമകൾ നിറവേറ്റുന്നതിലും, സ്വന്തം ആവശ്യങ്ങൾ അവഗണിച്ചു ദാനധർമങ്ങൾ ചെയ്യുന്നതിലുമെല്ലാം അവർ അതിയായ ക്ഷമയും സഹനവും കൈകൊള്ളേണ്ടിവന്നിട്ടുണ്ടല്ലോ. അതുനിമിത്തം അല്ലാഹു അവർക്ക് കൊടുത്തിരുന്ന കണക്കറ്റ അനുഗ്രഹങ്ങളുടെ ചില ഉദാഹരണങ്ങളാണ് ഈ വചനങ്ങളിലും അടുത്ത വചനങ്ങളിലും കാണുന്നത്. അതെ, അവർ ഇച്ഛിച്ചിരുന്നതുപോലെ ക്വിയാമത്ത്നാളിലെ ഭയങ്കരതകളിൽ നിന്നെല്ലാം അല്ലാഹു അവരെ കാത്തുരക്ഷിക്കുകയും, അതിന് പുറമെ അവർണനീയമായ സ്വർഗീയ സുഖസൗകര്യങ്ങൾകൊണ്ട് അവരെ അനുഗ്രഹിക്കുകയും ചെയ്യുന്നു. അങ്ങനെ, പരിപൂർണ സംതൃപ്തിയും അതിരറ്റ സന്തോഷവും കാലാകാലം അവരെ ആശ്ലേഷിച്ചുകൊണ്ടിരിക്കും.

പഴങ്ങൾക്ക് ആവശ്യം തോന്നുമ്പോൾ ഇരുന്നോ, നിന്നോ, കിടന്നോ നിഷ്പ്രയാസം പറിച്ചെടുക്കുവാൻ സാധിക്കുമാറ് പ്രത്യേകം സൗകര്യങ്ങളോടുകൂടിയാണ് സ്വർഗത്തിലെ ഫലവൃക്ഷങ്ങൾ സ്ഥിതിചെയ്യുന്നത് എന്നത്രെ ذلّلت قطوفها تذليلا (അതിലെ പഴക്കുലകൾ നിഷ്പ്രയാസം സൗകര്യപ്പെടുത്തപ്പെട്ടിരിക്കുന്നു) എന്ന് പറഞ്ഞതിന്റെ താൽപര്യം. قطوفها دانية-الحاقة (അതിലെ പഴക്കുലകൾ അടുത്ത് വരുന്നവയാണ്.)

'പറിക്കാറായ ഫലങ്ങൾ, പറിച്ചെടുത്ത ഫലങ്ങൾ, പഴക്കുലകൾ' എന്നീ അർത്ഥങ്ങൾ വരുന്ന പദമാണ് قطوف (ക്വുത്വൂഫ്). പാനപാത്രങ്ങളുമായി ചുറ്റിനടക്കുന്ന പരിചാരകൻമാർ ആരായിരിക്കുമെന്ന് 19 -ാം വചനത്തിൽ പ്രസ്താവിക്കുന്നുണ്ട്. പാത്രങ്ങൾ വെള്ളികൊണ്ടുള്ളവയാണെങ്കിലും അവ നമ്മുടെ വെള്ളി പാത്രങ്ങൾ പോലെയല്ല. സ്ഫടികസമാനമായിരിക്കും. ഓരോരുത്തന്റെയും ഹിതത്തിനും ആവശ്യത്തിനും അനുസരിച്ച് കണക്കാക്കിയായിരിക്കും പരിചാരകൻമാരായ ബാലൻമാർ അത് കൊണ്ടുവന്നു കൊടുക്കുന്നത്.

وَيُسْقَوْنَ فِيهَا كَأْسًا كَانَ مِزَاجُهَا زَنجَبِيلًا ﴿١٧﴾

**﴾17﴿ അതിൽ അവർക്ക് (മദ്യം നിറച്ച) ഒരു തരം പാനപാത്രവും കുടിക്കുവാൻ കൊടുക്കപ്പെടും; അതിന്റെ ചേരുവ[കൂട്ട്] ഇഞ്ചിയായിരിക്കുന്നതാണ്.**

عَيْنًا فِيهَا تُسَمَّىٰ سَلْسَبِيلًا ﴿١٨﴾

**﴾18﴿ അതായത്, 'സൽസബീൽ' എന്ന് പേരുപറയപ്പെടുന്ന അതിലെ ഒരു ഉറവ് (ജലം)!**

وَيَطُوفُ عَلَيْهِمْ وِلْدَٰنٌ مُّخَلَّدُونَ إِذَا رَأَيْتَهُمْ حَسِبْتَهُمْ لُؤْلُؤًا مَّنثُورًا ﴿١٩﴾

**﴾19﴿ ശാശ്വത (മായ നവത്വ) ജീവിതം നൽകപ്പെട്ടവരായ ചില കുട്ടികൾ അവരിലൂടെ ചുറ്റിനടന്നുകൊണ്ടുമിരിക്കും; അവരെ നീ കണ്ടാൽ, വിതറിയിടപ്പെട്ട മുത്തുകളാണ് അവരെന്ന് നീ വിചാരിക്കുന്നതാണ്!**

وَإِذَا رَأَيْتَ ثَمَّ رَأَيْتَ نَعِيمًا وَمُلْكًا كَبِيرًا ﴿٢٠﴾

**﴾20﴿ അവിടെ നീ കണ്ടാൽ, ഒരു (മഹത്തായ) സുഖാനുഗ്രഹവും വലുതായ ഒരു രാജകീയതയും (അഥവാ സാമ്രാജ്യവും) നിനക്ക് കാണാവുന്നതുമായിരിക്കും.**

عَٰلِيَهُمْ ثِيَابُ سُندُسٍ خُضْرٌ وَإِسْتَبْرَقٌ ۖ وَحُلُّوٓا۟ أَسَاوِرَ مِن فِضَّةٍ وَسَقَىٰهُمْ رَبُّهُمْ شَرَابًا طَهُورًا ﴿٢١﴾

**﴾21﴿ അവരുടെ മേലിൽ പച്ച വർണമായ നേർമപ്പട്ടിന്റെ വസ്ത്രങ്ങളും, കട്ടിപ്പട്ടും (അഥവാ കസവ് വസ്ത്രവും) ഉണ്ടായിരിക്കും;**

**വെള്ളികൊണ്ടുള്ള വളകളും അവർക്ക് അണിയിക്കപ്പെടും. അവരുടെ റബ്ബ് അവർക്ക് വളരെ ശുദ്ധമായ ഒരു (തരം) പാനീയം കുടിക്കുവാൻ കൊടുക്കുന്നതുമാണ്.**

إِنَّ هَـٰذَا كَانَ لَكُمْ جَزَآءً وَكَانَ سَعْيُكُم مَّشْكُورًا ﴿٢٢﴾

**﴾22﴿ (ഹേ, പുണ്യവാൻമാരേ) നിശ്ചയമായും ഇത് (ഒക്കെയും) നിങ്ങൾക്ക് പ്രതിഫലമായിരിക്കുന്നതാകുന്നു. നിങ്ങളുടെ പരിശ്രമം നന്ദിപൂർവം സ്വീകരിക്കപ്പെട്ടതുമാകുന്നു (എന്ന് പറയപ്പെടും)**

---

﴾17﴿ وَيُسْقَوْنَ അവർക്ക് കുടിക്കാൻ കൊടുക്കും (കുടിപ്പിക്കപ്പെടും) فِيهَا അതിൽവെച്ച് كَأْسًا ഒരു (മദ്യം നിറച്ച) പാനപാത്രം كَانَ مِزَاجُهَا അതിന്റെ ചേരുവ ആയിരിക്കും زَنجَبِيلاً ഇഞ്ചി ﴾18﴿ عَيْنًا അതായത് ഒരു ഉറവ് فِيهَا അതിലുള്ള تُسَمَّىٰ അതിന് പേര് പറയപ്പെടും سَلْسَبِيلاً സൽസബീൽ എന്ന് ﴾19﴿ وَيَطُوفُ عَلَيْهِمْ അവരിൽ ചുറ്റി നടക്കും وِلْدَانٌ ചില കുട്ടികൾ مُّخَلَّدُونَ ശാശ്വതത്വം നൽകപ്പെട്ടവരായ إِذَا رَأَيْتَهُمْ നീ അവരെ കണ്ടാൽ حَسِبْتَهُمْ നീ അവരെ ഗണിക്കും, വിചാരിക്കും لُؤْلُؤًا മുത്താണെന്ന് مَّنثُورًا വിതറപ്പെട്ട ﴾20﴿ وَإِذَا رَأَيْتَ നീ കണ്ടുവെങ്കിലോ ثَمَّ അവിടം رَأَيْتَ നീ കാണും, നിനക്ക് കാണാം نَعِيمًا ഒരു സൗഖ്യം, അനുഗൃഹീത സുഖം وَمُلْكًا ഒരു രാജകീയതയും, രാജത്വവും, സാമ്രാജ്യവും كَبِيرًا വലുതായ, വമ്പിച്ച ﴾21﴿ عَالِيَهُمْ അവരുടെ മേലുണ്ടായിരിക്കും ثِيَابُ വസ്ത്രങ്ങൾ سُندُسٍ നേർമ (മിനുസ്സ)പ്പട്ടിന്റെ خُضْرٌ പച്ചയായ وَإِسْتَبْرَقٌ കട്ടി (കസവ്) പട്ടും وَحُلُّوا അവർക്ക് അണിയിക്കപ്പെടുകയും ചെയ്യും, ആഭരണം ഇടപ്പെടും أَسَاوِرَ ചില വളകൾ مِن فِضَّةٍ വെള്ളികൊണ്ടുള്ള وَسَقَاهُمْ അവർക്ക് കുടിക്കാൻ കൊടുക്കുകയും ചെയ്യും رَبُّهُمْ അവരുടെ റബ്ബ് شَرَابًا ഒരു പാനീയം طَهُورًا വളരെ ശുദ്ധമായ ﴾22﴿ إِنَّ هَـٰذَا നിശ്ചയമായും ഇത് كَانَ ആകുന്നു, ആയിരിക്കുന്നു لَكُمْ നിങ്ങൾക്ക് جَزَآءً പ്രതിഫലം وَكَانَ سَعْيُكُم നിങ്ങളുടെ പരിശ്രമം (അദ്ധ്വാനം) ആകുന്നു, ആയിരിക്കുന്നു مَّشْكُورًا നന്ദി ചെയ്യ (നന്ദിപൂർവ്വം സ്വീകരിക്ക)പ്പെട്ടത്

---

കർപ്പൂരക്കലർപ്പുള്ള ഒരു തരം ഉറവുമദ്യത്തെപ്പറ്റി മുമ്പ്പറഞ്ഞുവല്ലോ. അതുപോലെ ഇഞ്ചിക്കലർപ്പുള്ള മറ്റൊരു ഉറവുമദ്യത്തെക്കുറിച്ചാണ് ഇവിടെ രണ്ടാമത് പറഞ്ഞിരിക്കുന്നത്. ഹൃദ്യവും ആസ്വാദ്യകരവുമായ ചുവയോടുകൂടിയതാണല്ലോ ഇഞ്ചിയും. അറബികൾ ഇഞ്ചിരസത്തെപ്പറ്റി വളരെ പുകഴ്ത്തിപ്പറയാറുള്ളതുമാണ്. 'സൽസബീൽ' (سلسبيلا) എന്ന് അല്ലാഹു ഉറവ് ജലത്തിന് നാമകരണം ചെയ്തിരിക്കുന്നുവെന്നല്ലാതെ, ആ വാക്കിന്റെ അർത്ഥം എന്താണെന്ന് തിട്ടമായി നമുക്കറിഞ്ഞുകൂടാ. അറബിഭാഷയിൽ സാധാരണ കാണപ്പെടാറില്ലാത്ത ഒരു പദമാണത്. ഖുർആനിലല്ലാതെ ആ വാക്ക് കണ്ടിട്ടില്ലെന്നുപോലും ചില

മഹാൻമാർ പ്രസ്താവിച്ചിരിക്കുന്നു. സ്വർഗസ്ഥരായ ആളുകൾക്ക് പാനീയങ്ങളുമായി ഉപചാരസേവനം നടത്തുന്ന ബാലൻമാരെപ്പറ്റി مخلدون (ശാശ്വതജീവിതം നൽകപ്പെട്ടവർ) എന്ന് വിശേഷിപ്പിച്ചതിൽനിന്ന് അവരുടെ കൗമാരനവത്വത്തിന് ഒരു കാലത്തും കോട്ടം തട്ടുകയില്ലെന്ന് മനസ്സിലാക്കാം. മുത്തുവിതറിയപോലെ എന്ന ഉപമ അവരുടെ കൗതുകവും, ഭംഗിയും, വടിയും ഉദാഹരിക്കുന്നു. കൂടാതെ, അവരുടെ എണ്ണത്തിന്റെ ആധിക്യവും അത് സൂചിപ്പിക്കുന്നുണ്ട്. ചില പ്രത്യേക പാനീയങ്ങളെപ്പററി പ്രസ്താവിച്ച ശേഷം 21 -ാം വചനത്തിൽ റബ്ബ് അവർക്ക് വളരെ ശുദ്ധമായ ഒരു പാനീയം നൽകുമെന്ന് വീണ്ടും ഉണർത്തിയത് ശ്രദ്ധേയമാണ്. അത് അവരുടെ മനസ്സിനും, ശരീരത്തിനും, സ്വഭാവങ്ങൾക്കുമെല്ലാം തന്നെ കൂടുതൽ പരിശുദ്ധി നൽകുന്ന മറ്റൊരു അനുഗൃഹീത പാനീയമായിരിക്കാമെന്ന് ചില മഹാൻമാർ പറഞ്ഞുകാണുന്നു. الله اعلم

സന്ദർഭമനുസരിച്ച് ചിലപ്പോഴെല്ലാം ഇതിനുമുമ്പ് നാം ചൂണ്ടിക്കാട്ടിയിട്ടുള്ള ചില സംഗതികൾ ഇവിടെ വീണ്ടും അനുസ്മരിക്കുന്നത് അസ്ഥാനത്തായിരിക്കയില്ല. സ്വർഗീയ ജീവിതത്തെയും അതിലെ വിഭവങ്ങളെയും കുറിച്ച് ക്വുർആനിലോ ഹദീഥിലോ വല്ലതും പറയുമ്പോൾ- നരകത്തെ സംബന്ധിച്ചും അതുപോലെത്തന്നെ- ഉപയോഗിച്ച പദങ്ങളെയും, ആ പദങ്ങളുടെ ഭാഷാർത്ഥത്തെയും മാത്രം നോക്കി അവയെപ്പറ്റി അനുമാനം നടത്തിക്കൂടാത്തതാകുന്നു. കാരണം; ഒന്നാമതായി, പരലോക സംബന്ധമായ കാര്യങ്ങൾ എല്ലാംതന്നെ നമ്മുടെ അറിവിനും അനുമാനത്തിനും അതീതമായവയും നമുക്ക് അപരിചിതങ്ങളുമായിരിക്കും. മരണശേഷം അനുഭവത്തിൽ കാണുമ്പോഴല്ലാതെ അവയുടെ സാക്ഷാൽ രൂപത്തിൽ അവയെ മനസ്സിലാക്കുവാൻ നമുക്ക് ഒരിക്കലും കഴിയില്ല. രണ്ടാമതായി, നമുക്ക് സുപരിചിതമായ ഭാഷയിലൂടെയും പ്രയോഗങ്ങളിലൂടെയുമല്ലാതെ ഏതുകാര്യവും നമുക്ക് വിവരിച്ചുതരുവാൻ നിവൃത്തിയില്ല. അഥവാ അവയുടെ യഥാർത്ഥരൂപത്തിൽ അവയെപ്പറ്റി വ്യവഹരിക്കുന്ന മറ്റുവല്ല അപരിചിതവാക്കുകൾ മുഖേനയും നമ്മോട് സംസാരിച്ചിട്ട് കാര്യമില്ല. ആകയാൽ നമുക്കറിയാവുന്ന വാക്കുകളിൽ നമ്മെ പരിചയപ്പെടുത്തുവാനേ നിവൃത്തിയുള്ളൂ. അതുകൊണ്ട് സ്വർഗത്തിലെ പഴം, കള്ള്, വെള്ളി, പട്ട്, വള തുടങ്ങിയ ഓരോന്നിനും അതേ പേരുകളിൽ നമുക്കറിയാവുന്ന അതത് വസ്തുക്കളുടെ തോതുവെച്ച് രൂപം കൽപിച്ചുകൂടാത്തതാകുന്നു. 20 -ാം വചനത്തിൽനിന്ന് തന്നെ ഈ യാഥാർത്ഥ്യം ഏറെക്കുറെ മനസ്സിലാക്കാം. സ്വർഗത്തിലെ വസ്തുക്കളെപ്പറ്റി 'ഒരു കണ്ണും കണ്ടിട്ടില്ലാത്തതും, ഒരു ചെവിയും കേട്ടിട്ടില്ലാത്തതും, ഒരു മനുഷ്യന്റെ ഹൃദയത്തിലും തോന്നിയിട്ടില്ലാത്തതുമായിരിക്കും അവ' എന്ന് ഹദീഥിൽ വന്നിട്ടുള്ളത് ഈ യാഥാർത്ഥ്യമാണ് വ്യക്തമാക്കുന്നത്. (സൂ: സജദ: 17ന്റെ വ്യാഖ്യാനത്തിൽ കൊടുത്തിട്ടുള്ള ഹദീഥ് നോക്കുക.) അല്ലാഹു നമ്മെയെല്ലാം അവന്റെ പുണ്യവാൻമാരായ അടിയാൻമാരിൽ ഉൾപ്പെടുത്തിത്തരട്ടെ. ആമീൻ.

## വിഭാഗം- 2

إِنَّا نَحْنُ نَزَّلْنَا عَلَيْكَ ٱلْقُرْءَانَ تَنزِيلًا ﴿٢٣﴾

﴿23﴾ നിശ്ചയമായും നാം തന്നെയാണ് നിന്റെ മേൽ ക്വുർആൻ ഒരു (ക്രമേണയായുള്ള) അവതരിപ്പിക്കൽ അവതരിപ്പിച്ചിരിക്കുന്നത്.

فَٱصْبِرْ لِحُكْمِ رَبِّكَ وَلَا تُطِعْ مِنْهُمْ ءَاثِمًا أَوْ كَفُورًا ﴿٢٤﴾

﴿24﴾ അതിനാൽ നിന്റെ രക്ഷിതാവിന്റെ വിധിക്ക് നീ ക്ഷമിച്ചുകൊള്ളുക; അവരിൽനിന്ന് യാതൊരു പാപിയെയോ, അവിശ്വാസിയായുള്ളവനെയോ നീ അനുസരിക്കയും ചെയ്യരുത്.

وَٱذْكُرِ ٱسْمَ رَبِّكَ بُكْرَةً وَأَصِيلًا ﴿٢٥﴾

﴿25﴾ രാവിലെയും, വൈകുന്നേരവും, നിന്റെ റബ്ബിന്റെ നാമം നീ സ്മരിക്കുകയും ചെയ്യുക.

وَمِنَ ٱلَّيْلِ فَٱسْجُدْ لَهُۥ وَسَبِّحْهُ لَيْلًا طَوِيلًا ﴿٢٦﴾

﴿26﴾ രാത്രിയിൽനിന്നുംതന്നെ (അല്പനേരം) നീ അവന് സുജൂദ് [സാഷ്ടാംഗ നമസ്കാരം] ചെയ്യണം; ഒരു നീണ്ട (സമയം) രാത്രി അവന് തസ്ബീഹും [പ്രകീർത്തനവും] നടത്തണം.

---

﴿23﴾ إِنَّا نَحْنُ നിശ്ചയമായും നാം തന്നെ نَزَّلْنَا അവതരിപ്പിച്ചു, ഇറക്കി عَلَيْكَ നിന്റെമേൽ ٱلْقُرْءَانَ ക്വുർആനെ تَنزِيلًا ഒരു അവതരിപ്പിക്കൽ, ഇറക്കൽ ﴿24﴾ فَٱصْبِرْ അതിനാൽ ക്ഷമിക്കുക, സഹിക്കുക لِحُكْمِ വിധിക്ക് رَبِّكَ നിന്റെ റബ്ബിന്റെ وَلَا تُطِعْ അനുസരിക്കുകയും അരുത് مِنْهُمْ അവരിൽ നിന്ന് ءَاثِمًا ഒരു പാപിയെയും أَوْ كَفُورًا അല്ലെങ്കിൽ അവിശ്വാസിയായുള്ളവനെ, നന്ദികെട്ടവനെ ﴿25﴾ وَٱذْكُرِ നീ സ്മരിക്കുക (ഓർക്കുക- കീർത്തനം ചെയ്യുക)യും ചെയ്യുക ٱسْمَ رَبِّكَ നിന്റെ റബ്ബിന്റെ നാമം بُكْرَةً കാലത്ത്, രാവിലെ وَأَصِيلًا വൈകുന്നേരവും, വൈകീട്ടും ﴿26﴾ وَمِنَ ٱلَّيْلِ രാത്രിയിൽനിന്നും തന്നെ فَٱسْجُدْ لَهُ അവനെ നീ സുജൂദ് ചെയ്യുക

وَسَبِّحْهُ അവനെ പ്രകീർത്തനം ചെയ്യുക, വാഴ്ത്തുകയും വേണം لَيْلًا രാത്രി طَوِيلا നീണ്ട, ദീർഘിച്ച (സമയം)

---

ക്വുർആനെ ഒന്നായി അവതരിപ്പിക്കാതെ സന്ദർഭമനുസരിച്ച് ഗഡുക്കളായും, സാവകാശമായും അവതരിപ്പിച്ചു കൊണ്ടിരിക്കുന്നതിനെപ്പറ്റിയാണ് 23 -ാം വചനത്തിൽ പ്രസ്താവിക്കുന്നത്. ഇത് അല്ലാഹുവിന്റെ വിധിയനുസരിച്ചാണെന്നും, അത് തൃപ്തിപ്പെട്ടുകൊള്ളണമെന്നും, സഹനത്തോടും ക്ഷമയോടുംകൂടി കൃത്യങ്ങളെല്ലാം നിർവ്വഹിച്ചുകൊണ്ടിരിക്കണമെന്നും, അതിനെതിരിൽ വിലങ്ങടിക്കുന്ന ഏത് പാപികളെയും നിഷേധികളെയും അനുസരിക്കുകയോ അവർക്ക് വഴങ്ങിക്കൊടുക്കുകയോ ചെയ്യരുതെന്നും അല്ലാഹു നബിﷺയോട് കൽപിക്കുന്നു. ഇങ്ങനെയുള്ള കൽപനകൾ തിരുമേനിക്ക് കൂടുതൽ മനോധൈര്യവും ദൃഢമനസ്കതയും ഉളവാക്കുന്നതാണെന്ന് പറയേണ്ടതില്ല. മാനസികശക്തിയും ആത്മീയപരിശുദ്ധിയും വളർത്തുന്നതാണ് നമസ്കാരം, തസ്ബീഹ്, ദിക്ർ മുതലായ കർമങ്ങൾ. അതുകൊണ്ട് അവയെപ്പറ്റിയും പ്രത്യേകം ഓർമിപ്പിച്ചിരിക്കുന്നു. واستعينوا بالصبر والصلاة (നിങ്ങൾ ക്ഷമകൊണ്ടും നമസ്കാരംകൊണ്ടും സഹായം തേടിക്കൊള്ളുക.)

രാവിലെയും വൈകുന്നേരവും റബ്ബിന്റെ നാമം സ്മരിക്കുക എന്ന് പറഞ്ഞതിൽ സ്വുബ്ഹ്, ള്വുഹ്ർ, അസ്വ്ർ എന്നീ നമസ്കാരങ്ങൾ മുഖേനയുള്ള സ്മരണയും, രാത്രി കുറച്ച് സമയം സുജൂദ് ചെയ്യണമെന്ന് പറഞ്ഞതിൽ മഗ്രിബും, ഇശാഉം ഉൾപ്പെടുന്നതാണ്. രാത്രി ദീർഘനേരം തസ്ബീഹ്- സ്തോത്രകീർത്തനം -നടത്തണമെന്ന് പറഞ്ഞതിൽ രാത്രിയിലെ തഹജ്ജുദ് നമസ്കാരം തുടങ്ങിയ ദിക്റുകളും ഉൾപ്പെടുന്നു. അഥവാ ഇതുപോലെയുള്ള കൽപനകളുടെ പ്രായോഗിക രൂപങ്ങളായിക്കൊണ്ടാണ് നബിﷺ അതെല്ലാം സമുദായത്തിന് കാണിച്ചുതന്നിരിക്കുന്നത്. 'ദിക്ർ- തസ്ബീഹ്- സുജൂദ്' എന്നിവയെപ്പറ്റിയും, മേപ്പടി സമയങ്ങളെപ്പറ്റിയും സൂ: അൻകബൂത്ത് 45; സൂ: റൂം 17, 18 മുതലായ സ്ഥലങ്ങളിൽ മുമ്പ് വിവരിച്ചത് ഓർക്കുക.

إِنَّ هَٰٓؤُلَآءِ يُحِبُّونَ ٱلْعَاجِلَةَ وَيَذَرُونَ وَرَآءَهُمْ يَوْمًا ثَقِيلًا ﴿٢٧﴾

**《27》 നിശ്ചയമായും, ഇക്കൂട്ടർ ക്ഷണികമായതിനെ [ഐഹികജീവിതത്തെ] ഇഷ്ടപ്പെടുന്നു;ഭാരമേറിയ ഒരു ദിവസത്തെ അവർ തങ്ങളുടെ പുറകിൽ വിട്ടുകളയുകയും ചെയ്യുന്നു.**

نَّحْنُ خَلَقْنَٰهُمْ وَشَدَدْنَآ أَسْرَهُمْ ۖ وَإِذَا شِئْنَا بَدَّلْنَآ أَمْثَٰلَهُمْ تَبْدِيلًا ﴿٢٨﴾

**﴿28﴾ നാമത്രെ അവരെ സൃഷ്ടിച്ചതും, അവരുടെ (ശരീര) ഘടനയെ ബലപ്പെടുത്തിയതും. നാം ഉദ്ദേശിച്ചാൽ, അവർക്ക് തുല്യമായവരെ നാം (അവർക്ക്) പകരമാക്കിക്കൊണ്ടുവരുന്നതുമാണ്.**

---

﴿27﴾ إِنَّ هَٰٓؤُلَآءِ നിശ്ചയമായും ഇക്കൂട്ടർ يُحِبُّونَ അവർ ഇഷ്ടപ്പെടുന്നു, സ്നേഹിക്കുന്നു ٱلْعَاجِلَةَ ക്ഷണികമായ (വേഗം കഴിയുന്ന)തിനെ وَيَذَرُونَ അവർ വിടുക (ഉപേക്ഷിക്കുക)യും ചെയ്യുന്നു وَرَآءَهُمْ അവരുടെ പിന്നിൽ, പുറകിൽ يَوْمًا ثَقِيلًا ഭാരമേറിയ ഒരു ദിവസം ﴿28﴾ نَّحْنُ നാം, നാമത്രെ خَلَقْنَٰهُمْ അവരെ സൃഷ്ടിച്ചു, സൃഷ്ടിച്ചത് وَشَدَدْنَآ നാം ബലപ്പെടുത്തുകയും ചെയ്തു, ഉറപ്പിച്ചതും أَسْرَهُمْ അവരുടെ (ശരീര) ഘടന, സന്ധുക്കളുടെ കെട്ടുറപ്പ് وَإِذَا شِئْنَا നാം ഉദ്ദേശിച്ചാൽ, ഉദ്ദേശിക്കുമ്പോൾ بَدَّلْنَآ നാം പകരമാക്കും أَمْثَٰلَهُمْ അവർക്ക് തുല്യമായവരെ, അവരെപ്പോലുള്ളവരെ تَبْدِيلًا ഒരു പകരമാക്കൽ

---

കഴിഞ്ഞ സൂറത്തിലെ 20, 21 വചനങ്ങളിലെ ആശയംതന്നെയാണ് 27 -ാം വചനത്തിലും കാണുന്നത്. അവിടെ 'പരലോകം (الآخرة)' എന്നതിന്റെ സ്ഥാനത്ത് ഇവിടെ 'ഭാരമേറിയ ഒരു ദിവസം (يوما ثقيلا)' എന്നാണുള്ളത്. ഇത് ക്വിയാമത്ത് നാളാണെന്ന് വ്യക്തമാണ്. തങ്ങളുടെ മുമ്പിൽ കാണുന്ന ക്ഷണികമായ ഐഹികജീവിതത്തിൽ മാത്രമാണ് അവർക്ക് പ്രതിപത്തിയുള്ളത്. അവരുടെ പിന്നാലെ അടുത്തടുത്ത് വന്നുകൊണ്ടിരിക്കുന്ന ആ ഭാരമേറിയ ദിവസത്തെ അവർ തീരെ അവഗണിച്ചുകളയുന്നു. അതുകൊണ്ടാണ് അവർ സൻമാർഗത്തിൽ പ്രവേശിക്കാത്തത് എന്ന് താൽപര്യം.

28 -ാം വചനത്തിന്റെ അവസാനഭാഗം രണ്ടുപ്രകാരത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു:

(1) നാം ഉദ്ദേശിക്കുമ്പോൾ, അഥവാ പുനഃരുത്ഥാനദിവസം അവരെ പുതിയൊരു സൃഷ്ടിയാക്കി മാറ്റിക്കൊണ്ട് എഴുന്നേൽപിക്കും.

(2) നാം ഉദ്ദേശിക്കുകയാണെങ്കിൽ, അവരെ മാറ്റി അവരെപ്പോലെയുള്ള വേറൊരു കൂട്ടരെ- അഥവാ രൂപത്തിൽ തുല്യരാണെങ്കിലും സ്വഭാവത്തിലും മറ്റും വ്യത്യസ്തരായ ഒരു കൂട്ടരെ -ഇവിടെ പകരം കൊണ്ടുവരും. സൂ: ഫാത്വിർ 16 മുതലായ ചില ആയത്തുകളിലെ ആശയം അനുസരിച്ചുള്ളതാണ് ഈ വ്യാഖ്യാനം. മൂന്നാമതായി വേറൊരഭിപ്രായം കൂടി കാണാം. നാമാണ് അവരെ സൃഷ്ടി

ച്ചതും അവരുടെ ശരീരഘടന ബലപ്പെടുത്തിയിരിക്കുന്നതും. എന്നിരിക്കെ, നാം ഉദ്ദേശിക്കുന്നപക്ഷം, അവരുടെ ഈ ശരീരഘടനയല്ലാതെ മറ്റൊരു ശരീരഘടന യുള്ളവരെ ഈ ഭൂമിയിൽതന്നെ നാം അവർക്ക് പകരമായി കൊണ്ടുവരും എന്നത്രെ ആ അഭിപ്രായം. ഒന്നാമത്തേതിന് ഭാഷാപരമായ ചില ന്യായീകരണ ങ്ങളും (*) രണ്ടാമത്തെ അഭിപ്രായത്തിന് ക്വുർആൻ വാക്യങ്ങളുടെ പിൻബലവും ചൂണ്ടിക്കാട്ടപ്പെടുന്നു. والله اعلم

إِنَّ هَـٰذِهِۦ تَذْكِرَةٌ ۖ فَمَن شَآءَ ٱتَّخَذَ إِلَىٰ رَبِّهِۦ سَبِيلًا ﴿٢٩﴾

﴾29﴿ നിശ്ചയമായും ഇതൊരു (മഹത്തായ) ഉപദേശം (അഥവാ സ്മരണ) ആകുന്നു. ആകയാൽ ആർ (വേണമെന്ന്) ഉദ്ദേശിച്ചുവോ അവൻ, തന്റെ റബ്ബിങ്കലേക്ക് (വേണ്ടുന്ന) മാർഗം ഏർപ്പെടുത്തിക്കൊള്ളട്ടെ.

وَمَا تَشَآءُونَ إِلَّآ أَن يَشَآءَ ٱللَّهُ ۚ إِنَّ ٱللَّهَ كَانَ عَلِيمًا حَكِيمًا ﴿٣٠﴾

﴾30﴿ അല്ലാഹു ഉദ്ദേശിക്കുന്നതായാലല്ലാതെ നിങ്ങൾ ഉദ്ദേശിക്കുന്നതുമല്ല. നിശ്ചയമായും, അല്ലാഹു സർവജ്ഞനും, അഗാധജ്ഞനുമാകുന്നു.

يُدْخِلُ مَن يَشَآءُ فِى رَحْمَتِهِۦ ۚ وَٱلظَّـٰلِمِينَ أَعَدَّ لَهُمْ عَذَابًا أَلِيمًۢا ﴿٣١﴾

﴾31﴿ അവൻ ഉദ്ദേശിക്കുന്നവരെ അവൻ തന്റെ കാരുണ്യത്തിൽ പ്രവേശിപ്പിക്കുന്നു; അക്രമികൾക്കാകട്ടെ, അവർക്ക് വേദനയേറിയ ശിക്ഷ അവൻ ഒരുക്കുകയും ചെയ്തിരിക്കുന്നു.

---

﴾29﴿ إِنَّ هَـٰذِهِۦ നിശ്ചയമായും ഇത് تَذْكِرَةٌ ഒരു ഉപദേശമാണ്, സ്മരണയാണ് فَمَن شَآءَ ആകയാൽ ആർ ഉദ്ദേശിച്ചുവോ ٱتَّخَذَ അവൻ ഏർപ്പെടുത്തി (ഉണ്ടാക്കി) ക്കൊള്ളട്ടെ, സ്വീകരിക്കാം إِلَىٰ رَبِّهِۦ തന്റെ റബ്ബിങ്കലേക്ക് سَبِيلًا മാർഗം, നേർവഴി ﴾30﴿ وَمَا تَشَآءُونَ നിങ്ങൾ ഉദ്ദേശിക്കുന്നതുമല്ല إِلَّآ أَن يَشَآءَ ഉദ്ദേശിക്കുന്നതായതല്ലാതെ ٱللَّهُ അല്ലാഹു إِنَّ ٱللَّهَ നിശ്ചയമായും അല്ലാഹു كَانَ അവനാകുന്നു عَلِيمًا സർവ്വജ്ഞൻ حَكِيمًا അഗാധജ്ഞൻ, യുക്തിമാനായ ﴾31﴿ يُدْخِلُ അവൻ പ്രവേശിപ്പിക്കും مَن يَشَآءُ

---

(*) يعني :لأن 'أن' بالكسر لا تستعمل غاليا فيما معلوم الوقوع بخلاف 'إذا' فاستعملها يكون فيما تحقق وقوعه

താൻ ഉദ്ദേശിക്കുന്നവരെ فِى رَحْمَتِهِۦ എന്റെ കാരുണ്യത്തിൽ وَٱلظَّٰلِمِينَ അക്രമികൾക്കോ
أَعَدَّ لَهُمْ അവർക്കവൻ ഒരുക്കിയിരിക്കുന്നു عَذَابًا أَلِيمًۢا വേദനയേറിയ ശിക്ഷ

---

29 -ാം വചനംപോലെ സൂ: മുസ്സമ്മിൽ 19 ലും കഴിഞ്ഞുപോയിട്ടുണ്ട്. അതേ ഉദ്ദേശ്യം തന്നെയാണ് ഇവിടെയും. ഈ സൂറത്തിൽ ഇതേവരെയായി പുണ്യവാൻമാരായ സജ്ജനങ്ങളുടെയും, അവരുടെ എതിർപക്ഷക്കാരായ ദുർജനങ്ങളുടെയും സ്ഥിതിഗതികൽ പലതും വിവരിച്ചു. സന്തോഷവാർത്തകളും, ഭയവാർത്തകളും പലതും കഴിഞ്ഞു. അനന്തരം മഹത്തായ ഒരു ഉപദേശമാണിതെന്നും, വേണമെന്നുള്ളവർ അത് സ്വീകരിച്ചുകൊള്ളട്ടെ എന്നും താക്കീത് നൽകി. തുടർന്നുകൊണ്ട് അതിപ്രധാനമായ ഒരു യാഥാർത്ഥ്യം അല്ലാഹു ഓർമിപ്പിക്കുന്നു. മനുഷ്യന് ഏതൊരു കാര്യവും ഉദ്ദേശിക്കുവാനും അത് പ്രായോഗികമാക്കുവാനും സാധിക്കണമെങ്കിൽ അതിൽ അല്ലാഹുവിന്റെ ഉദ്ദേശ്യം കൂടി ഉണ്ടായിരിക്കേണ്ടതുണ്ട്. മനുഷ്യൻ സൻമാർഗം സ്വീകരിക്കുന്നതുപോലും അല്ലാഹു ഉദ്ദേശിക്കുമ്പോഴേ ഉണ്ടാവുകയുള്ളൂ. എന്നാൽ, ആരൊക്കെയാണ് സൻമാർഗം പ്രാപിക്കുവാൻ അർഹതയുള്ളവർ, ആരൊക്കെയാണ് അതിന് അർഹരല്ലാത്തവർ, എപ്പോഴാണതിന്റെ സന്ദർഭം എന്നൊക്കെയുള്ള കാര്യങ്ങൾ അല്ലാഹുവിന് ശരിക്കും അറിയാം. അതെ, അവൻ മാത്രമാണ് അതൊക്കെ അറിയുന്നവൻ. ഓരോ കാര്യവും യഥായോഗ്യം യുക്തമായ നിലയിൽമാത്രം അവൻ കൈകാര്യം ചെയ്യുകയും ചെയ്യുന്നു. നിശ്ചയമായും അവൻ എല്ലാം അറിയുന്ന സർവ്വജ്ഞനാണ്. യുക്തിമാനും അഗാധജ്ഞനുമാണ്. (إن الله كان عليما حكيما) ഈ വിഷയകമായി 20 -ാം വ്യാഖ്യാനക്കുറിപ്പിൽ വിസ്തരിച്ചു വിവരിച്ചിട്ടുള്ളത് ഓർക്കുക.

അവസാനമായി, ഇതേവരെ സംസാരിച്ച വിഷയങ്ങളുടെ രത്നച്ചുരുക്കമെന്നോണം, അല്ലാഹു ഉദ്ദേശിക്കുന്നവരെ അവൻ തന്റെ കാരുണ്യത്തിൽ പ്രവേശിപ്പിക്കുമെന്നും, അക്രമികൾക്ക് വേദനയേറിയ ശിക്ഷ ഒരുക്കിവെച്ചിട്ടുണ്ടെന്നും ഒന്നുകൂടി അനുസ്മരിപ്പിക്കുന്നു. അപ്പോൾ അല്ലാഹുവിന്റെ കാരുണ്യത്തിന് പാത്രമായിത്തീരുന്നവർ- അഥവാ സജ്ജനങ്ങളായ ഭാഗ്യവാൻമാർ- ആരായിരിക്കുമെന്ന് മനസ്സിലാക്കാവുന്നതാണ്. അതെ, അക്രമികളും തോന്നിയവാസികളും അല്ലാത്തവർ തന്നെ. അല്ലാഹു അക്രമികളായ ജനങ്ങളെ സൻമാർഗത്തിലാക്കുന്നതല്ല. (والله لا يهدي القوم الظالمين- الصف) തോന്നിയവാസികളായ ജനങ്ങളെയും അവൻ സൻമാർഗത്തിലാക്കുകയില്ല (والله لا يهدي القوم الفاسقين- الصف) അപ്പോൾ, അല്ലാഹുവിന് അവന്റെ വിധി നിർണയത്തിൽ തികച്ചും ന്യായമുണ്ടെന്ന് വ്യക്തമായല്ലോ. (قل فلله الحجة البالغة)

[ والحمد لله أوّلا واخر اوله الحمد والفضل والمنة]

سورة المرسلات

# 77. സൂറത്തുൽ മുർസലാത്ത്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 50 - വിഭാഗം (റുകൂഉ്) 2

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَٱلۡمُرۡسَلَٰتِ عُرۡفٗا ﴿١﴾

**(1) പതിവായി [തുടർച്ചയായി] അയക്കപ്പെടുന്നവ തന്നെയാണ (സത്യം)!**

فَٱلۡعَٰصِفَٰتِ عَصۡفٗا ﴿٢﴾

**(2) അങ്ങനെ, (ഊക്കോടെയുള്ള) ഒരു അടിച്ചുവീശൽ വീശുന്നവ തന്നെയാണ (സത്യം)!**

وَٱلنَّٰشِرَٰتِ نَشۡرٗا ﴿٣﴾

**(3) പരത്തിവ്യാപിപ്പിക്കുന്നവയും തന്നെയാണ (സത്യം)!**

فَٱلۡفَٰرِقَٰتِ فَرۡقٗا ﴿٤﴾

**(4) എന്നിട്ട് വേർതിരിച്ചു വിവേചനം ചെയ്യുന്നവ തന്നെയാണ (സത്യം)!**

فَٱلۡمُلۡقِيَٰتِ ذِكۡرًا ﴿٥﴾

**(5) അങ്ങനെ, സന്ദേശം (അഥവാ ഉപദേശം) ഇട്ടുകൊടുക്കുന്നവയാണ (സത്യം)!-**

عُذۡرًا أَوۡ نُذۡرًا ﴿٦﴾

**(6) അതായത്, ഒഴികഴിവ്, അല്ലെങ്കിൽ മുന്നറിയിപ്പ് (ഇട്ടുകൊടുക്കുന്നവ)**

إِنَّمَا تُوعَدُونَ لَوَٰقِعٞ ﴿٧﴾

**(7) നിശ്ചയമായും നിങ്ങളോട് വാഗ്ദത്തം (അഥവാ താക്കീത്) ചെയ്യപ്പെടുന്നത് സംഭവിക്കുന്നതുതന്നെയാകുന്നു.**

﴾1﴿ وَٱلْمُرْسَلَٰتِ അയക്കപ്പെട്ടവ (വിട്ടയക്കപ്പെട്ടവ) തന്നെയാണ عُرْفًا പതിവായി, തുടർച്ചയായി, നന്മയായി ﴾2﴿ فَٱلْعَٰصِفَٰتِ എന്നിട്ട് (അങ്ങനെ) അടിച്ചുവീശുന്നവയാണ عَصْفًا ഒരു അടിച്ചുവീശൽ (ഊക്കോടെ) ﴾3﴿ وَٱلنَّٰشِرَٰتِ പരത്തുന്ന (വ്യാപിപ്പിക്കുന്ന- വിതരണം ചെയ്യുന്ന)വയും തന്നെയാണ نَشْرًا ഒരു പരത്തൽ, വ്യാപിപ്പിക്കൽ ﴾4﴿ فَٱلْفَٰرِقَٰتِ എന്നിട്ട് (അങ്ങനെ) വിവേചനം (വ്യത്യാസം) ചെയ്യുന്നവ തന്നെയാണ فَرْقًا ഒരു വിവേചനം, വ്യത്യാസം ﴾5﴿ فَٱلْمُلْقِيَٰتِ എന്നിട്ട് (അങ്ങനെ) ഇട്ടുകൊടുക്കുന്നവ തന്നെയാണ ذِكْرًا സന്ദേശം, ഉപദേശം, സ്മരണ, പ്രസ്താവന ﴾6﴿ عُذْرًا അതായത് ഒഴികഴിവ്, ഒഴികഴിവിനായി أَوْ نُذْرًا അല്ലെങ്കിൽ മുന്നറിയിപ്പ്, താക്കീതിനായി ﴾7﴿ إِنَّمَا تُوعَدُونَ നിശ്ചയമായും നിങ്ങൾ താക്കീത് (വാഗ്ദത്തം) ചെയ്യപ്പെടുന്നത് لَوَٰقِعٌ സംഭവിക്കുന്ന (ഉണ്ടാകുന്ന)തുതന്നെ

---

സൂഃ സ്വാഫ്ഫാത്ത്, സൂറ: ദാരിയാത്ത് എന്നിവയിൽ കണ്ടതുപോലെയുള്ള ചില സത്യവാചകങ്ങളാണ് ആദ്യത്തെ അഞ്ച് വചനങ്ങളിൽ കാണുന്നത്. ഓരോന്നിലും പറയപ്പെട്ടിട്ടുള്ള വിശേഷണങ്ങളാൽ വിശേഷിപ്പിക്കപ്പെട്ട വസ്തു- അഥവാ അവകൊണ്ട് വിവക്ഷിക്കപ്പെട്ടിരിക്കുന്നത്- ഏതാണെന്ന് വ്യക്തമാക്കപ്പെട്ടിട്ടില്ല. അതിനാൽ ഇവിടെ വ്യാഖ്യാതാക്കൾക്ക് പല വ്യത്യസ്താഭിപ്രായങ്ങളും കാണാം.

(1) അഞ്ച് വചനങ്ങളിലും മലക്കുകളാണ് ഉദ്ദേശ്യമെന്നും

(2) എല്ലാം കാറ്റിനെ ഉദ്ദേശിച്ചാണെന്നും

(3) എല്ലാം നബിമാരെ ഉദ്ദേശിച്ചാണെന്നും

(4) എല്ലാം ക്വുർആൻ വചനങ്ങളെ ഉദ്ദേശിച്ചാണെന്നും

(5) മലക്കുകൾ, പ്രവാചകൻമാർ, സദ്വൃത്തരായ പണ്ഡിതൻമാർ മുതലായവരെ ഉദ്ദേശിച്ചാണെന്നും

(6) ആദ്യത്തെ മൂന്ന് വചനങ്ങളും കാറ്റിനെ ഉദ്ദേശിച്ചും, പിന്നീടുള്ള രണ്ടും മലക്കുകളെ ഉദ്ദേശിച്ചുമാണെന്നും

(7) അവസാനത്തേത്മാത്രം മലക്കുകളെ ഉദ്ദേശിച്ചും, ബാക്കി കാറ്റിനെയോ മറ്റോ ഉദ്ദേശിച്ചുമാണെന്നും അഭിപ്രായങ്ങൾ കാണാം. അല്ലാഹു പ്രസ്താവിച്ച വാക്കുകളുടെ അർത്ഥവ്യാപ്തിയിൽ ഉൾപ്പെടുന്ന തരത്തിൽ ഓരോ അഭിപ്രായക്കാരും അവരുടെ അഭിപ്രായത്തിന് വിശദീകരണവും നൽകിയിരിക്കുന്നു.

എന്നാൽ, മുൻഗാമികളായ മിക്ക മഹാൻമാരും സ്വീകരിച്ചുവരുന്നതും, സ്വഹാബികളിൽനിന്നും താബിഉകളിൽനിന്നും പ്രമാണിക്കപ്പെടുന്നതും ഇവയിൽ രണ്ട് അഭിപ്രായങ്ങളാകുന്നു. അതായത് എല്ലാറ്റിലും ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് മലക്കുകളാണെന്നും, ആദ്യത്തെ മൂന്നിലും കാറ്റും, ഒടുവിലത്തെ രണ്ടിലും മല ക്കുകളുമാണെന്നും, ഈ രണ്ട് അഭിപ്രായങ്ങളിൽ രണ്ടാമത്തേതാണ് കൂടുതൽ സ്വീകാര്യമായിത്തോന്നുന്നത്. കാരണം ഇബ്നുകഥീർ (റ) മുതലായവർ ചൂണ്ടി ക്കാട്ടിയതുപോലെ- ആദ്യത്തെ മൂന്ന് വചനങ്ങളിൽ പ്രസ്താവിക്കപ്പെട്ട ഗുണ ങ്ങൾ കാറ്റിന്റെ ഗുണങ്ങളായി വേറെ ക്വുർആൻ വാക്യങ്ങളിൽ പ്രസ്താവിക്ക പ്പെട്ടു കാണാം. അവസാനത്തെ വചനങ്ങളിൽ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് മലക്കു കളാണെന്ന് ഇബ്നുമസ്ഊദ്, ഇബ്നുഅബ്ബാസ്, മസ്റൂഖ്, മുജാഹിദ്, ക്വത്താദഃ, റബീഉ്, സുദ്ദീ, ഥൗരീ (رضي الله عنهم) എന്നിവരിൽനിന്ന് രിവായത്തുകൾ വന്നിട്ടുമു ണ്ട്. മാത്രമല്ല, 5 ഉം 6 ഉം വചനങ്ങളിൽ പ്രസ്താവിക്കപ്പെട്ട വിശേഷത കാറ്റിന്റെ തായി വ്യാഖ്യാനിക്കുവാൻ കുറച്ച് സാഹസപ്പെടേണ്ടതുമുണ്ട്. الله أعلم

അല്ലാഹുവിന്റെ അനുഗ്രഹമാകുന്ന മഴയെക്കുറിച്ച് സന്തോഷവാർത്ത അറിയിക്കുന്ന വിധത്തിൽ അവൻ കാറ്റിനെ അയക്കുന്നു; അങ്ങനെ, അവ കനത്ത മേഘങ്ങളെ വഹിച്ചുകൊണ്ടുപോകുന്നു; എന്നിട്ട് നിർജീവമായിക്കിടക്കുന്ന നാട്ടിനു മഴ നനക്കുന്നു; അതുമൂലം എല്ലാ ഫലവർഗങ്ങളും ഉൽപാദിപ്പിക്കുന്നു എന്നൊക്കെ സൂറ: അഅ്റാഫ്, 57 ൽ കാണാം. ഏതാണ്ട് ഇതേ പ്രകാരത്തിലുള്ള വിശേഷണങ്ങൾ കാറ്റിനെക്കുറിച്ച് വേറെ സ്ഥലങ്ങളിലും പറഞ്ഞു കാണാവുന്ന താണ്. ഏറെക്കുറെ ഈ ആശയം തന്നെയാണ് ഇവിടെയും കാറ്റുകളെക്കുറിച്ച് പറഞ്ഞിരിക്കുന്നത്. 4 ഉം 5 ഉം വചനങ്ങളുടെ സാരം ഇപ്രകാരം പറയാം: സത്യാ സത്യങ്ങൾക്കും, ന്യായാന്യായങ്ങൾക്കുമിടയിൽ വിവേചനം എത്തിച്ചുകൊടു ക്കുന്ന മലക്കുകളെകൊണ്ട് അവയിൽ അല്ലാഹു സത്യം ചെയ്തിരിക്കുന്നു. കാറ്റി ന്റെയും, മലക്കുകളുടെയും പേരിൽ ശപഥം ചെയ്തതിൽ അന്തർഭവിച്ച ഒരു തത്വം ഇതാണ്: കാറ്റുകൾ മനുഷ്യന്റെ ഐഹികവും, ശാരീരികവുമായ ജീവിതത്തിനും അഭിവൃദ്ധിക്കും ആവശ്യമാകുന്നു. എന്നാൽ കാറ്റിന്റെ പ്രവർത്തനവും ചലനങ്ങളും മനുഷ്യന് കാൺമാൻ കഴിയാത്തതാണ്. അതുപോലെ, മനുഷ്യന്റെ പാരത്രിക വും, ആത്മീയവുമായ ജീവിതത്തിനും അഭിവൃദ്ധിക്കും ആവശ്യമായ ഒരു മഴ- ദൈവിക സന്ദേശങ്ങളാകുന്നു മഴ-യും, അതുകൊണ്ടുവരുന്ന അദൃശ്യ സൃഷ്ടി കളായ മലക്കുകളും നിലവിലുണ്ട്. ഇവ രണ്ടും അല്ലാഹുവിന്റെ അനുഗ്രഹങ്ങ ളിൽ പെട്ടതാണ്താനും.

വഹ്യിന്റെ വാഹകനായ മലക്ക് ജിബ്രീൽ (അ) ആണെന്നിരിക്കെ, ഇവിടെ മലക്കുകളെപ്പറ്റി ബഹുവചനരൂപത്തിൽ പ്രസ്താവിച്ചതുകൊണ്ട് ആശയക്കുഴപ്പ ത്തിനവകാശമില്ല. അല്ലാഹുവിന്റെ സന്ദേശങ്ങൾ ഭൂമിയിലേക്ക് എത്തിക്കുന്നതിൽ വേറെ മലക്കുകൾക്കും പങ്കുണ്ടെന്ന് ക്വുർആനിൽനിന്നുതന്നെ വ്യക്തമായിട്ടുള്ള താകുന്നു. പല മഹാൻമാരും പറയുന്നതുപോലെ, ജിബ്രീൽ (അ) അവരുടെ

യെല്ലാം തലവനായിരിക്കാം. ഇബ്‌റാഹീം നബി (അ)ക്ക് സന്തോഷവാർത്തയും, ലൂത്വ് നബി (അ)യുടെ ജനതക്ക് ശിക്ഷവരാൻപോകുന്നുവെന്ന മുന്നറിയിപ്പും കൊണ്ടുവന്ന മലക്കുകൾ ഒന്നിലധികം പേരുണ്ടായിരുന്നുവല്ലോ. വഹ്‌യിന്റെ സംരക്ഷണാർത്ഥം മുമ്പിലും പിമ്പിലും അല്ലാഹു രക്ഷാസേനയെ അയക്കുമെന്ന് സൂഃ ജിന്നിലും വന്നിരിക്കുന്നു.

ദൈവിക സന്ദേശങ്ങളിൽ ശിക്ഷകളെക്കുറിച്ചുള്ള താക്കീതുകളും മുന്നറിയിപ്പുകളും അടങ്ങിയിരിക്കുമല്ലോ. അതുപോലെത്തന്നെ, പരലോകത്തുവെച്ച് തങ്ങൾ കുറ്റക്കാരല്ലെന്നും, തങ്ങൾക്ക് നേർമാർഗം എന്താണെന്ന് അറിവ് കിട്ടിയിരുന്നില്ലെന്നും വാദിക്കുവാനുള്ള അവസരം അതുമൂലം അവിശ്വാസികൾക്ക് നഷ്ടപ്പെടുകയും ചെയ്യുന്നു. അതുകൊണ്ടാണ് അവയെപ്പറ്റി عذرا أو نذرا (ഒഴികഴിവ് അല്ലെങ്കിൽ താക്കീത്) എന്ന് പറഞ്ഞിരിക്കുന്നത്.

എനി, അഞ്ച് സത്യവാചകങ്ങളിലും മലക്കുകളാണ് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് എന്നുവെക്കുമ്പോൾ ആദ്യത്തെ മൂന്ന് വചനങ്ങളുടെ സാരം. ദൈവിക സന്ദേശങ്ങളുമായി തുടരെത്തുടരെ അയക്കപ്പെടുകയും, ഉടനെ അതിവേഗം ആ സന്ദേശങ്ങൾ എത്തിച്ചുകൊടുക്കുകയും ചെയ്യുന്ന മലക്കുകളെക്കൊണ്ട് സത്യം ചെയ്യുന്നു എന്നായിരിക്കും. ഏതായാലും ഈ മഹത്തായ -അർത്ഥഗർമായ- സത്യവാചകങ്ങളെക്കൊണ്ട് സത്യംചെയ്തു അല്ലാഹു ഉറപ്പിച്ചു പറയുന്ന വിഷയം എന്താണ്? അതത്രെ, ഏഴാം വചനത്തിൽ കാണുന്നത്. അതെ,إنما توعدون لواقع (നിശ്ചയമായും നിങ്ങളോട് വാഗ്ദത്തം ചെയ്യപ്പെടുന്ന കാര്യം സംഭവിക്കുന്നതുതന്നെ) എന്ന്! പരലോകം, പുനർജീവിതം, അന്ത്യനാൾ രക്ഷാശിക്ഷകൾ ആദിയായവ സംഭവിക്കുവാനിരിക്കുന്നുവെന്ന ഉറപ്പായ വിശ്വാസമാണല്ലോ എല്ലാ നന്മയുടെയും അടിത്തറ. അടുത്ത വചനങ്ങളിൽ ആ ദിവസം സംഭവിക്കുമ്പോഴുണ്ടാകുന്ന ഗൗരവമേറിയ ചില പ്രത്യാഘാതങ്ങളെക്കുറിച്ച് പറയുന്നു:-

فَإِذَا ٱلنُّجُومُ طُمِسَتْ ﴿٨﴾

**《8》 എന്നാൽ, നക്ഷത്രങ്ങൾ (വെളിച്ചം) തുടച്ചുമായിക്കപ്പെട്ടാൽ!-**

وَإِذَا ٱلسَّمَآءُ فُرِجَتْ ﴿٩﴾

**《9》 ആകാശം (തുറന്ന്) വിടർത്തപ്പെടുകയും ചെയ്താൽ!-**

وَإِذَا ٱلْجِبَالُ نُسِفَتْ ﴿١٠﴾

**《10》 മലകൾ (ധൂളിയായി) പൊടിക്കപ്പെടുകയും ചെയ്താൽ!-**

وَإِذَا ٱلرُّسُلُ أُقِّتَتْ ﴿١١﴾

**《11》 റസൂലുകൾക്ക് സമയം നിശ്ചയിക്കപ്പെടുകയും ചെയ്താൽ!-**

لِأَيِّ يَوْمٍ أُجِّلَتْ ﴿١٢﴾

**《12》 ഏതൊരു ദിവസത്തേക്കാണ് അവർക്ക് അവധി നിശ്ചയിക്കപ്പെട്ടിരിക്കുന്നത്?!**

لِيَوْمِ ٱلْفَصْلِ ﴿١٣﴾

《13》 (അതെ) തീരുമാനത്തിന്റെ ദിവസത്തേക്ക് (തന്നെ)!

وَمَآ أَدْرَىٰكَ مَا يَوْمُ ٱلْفَصْلِ ﴿١٤﴾

《14》 തീരുമാനത്തിന്റെ ദിവസം എന്നാലെന്താണെന്ന് നിനക്ക് എന്തറിയാം?!

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿١٥﴾

《15》 അന്നത്തെ ദിവസം (മഹാ) നാശം; വ്യാജമാക്കുന്നവർക്കായിരിക്കും.

---

《8》 فَإِذَا ٱلنُّجُومُ എന്നാൽ നക്ഷത്രങ്ങൾ ആകുമ്പോൾ (ആയാൽ) طُمِسَتْ അവ തുടച്ച് മായിക്ക (നീക്ക)പ്പെടുക 《9》 وَإِذَا ٱلسَّمَآءُ ആകാശം ആയാലും (ആകുമ്പോഴും) فُرِجَتْ അത് വിടർത്ത (തുറവിയാക്ക)പ്പെടുക 《10》 وَإِذَا ٱلْجِبَالُ മലകൾ ആകുമ്പോഴും (ആയാലും) نُسِفَتْ അത് പൊടിക്കപ്പെടുക, പാറ്റപ്പെടുക 《11》 وَإِذَا ٱلرُّسُلُ റസൂലുകൾ ആകുകയും ചെയ്താൽ أُقِّتَتْ അവർക്ക് സമയം നിശ്ചയിക്കപ്പെടുക 《12》 لِأَىِّ يَوْمٍ ഏതൊരുദിവസത്തേക്കാണ് أُجِّلَتْ അവക്ക് (അവർക്ക്) അവധി നിശ്ചയിക്കപ്പെട്ടിരിക്കുന്നത് 《13》 لِيَوْمِ ദിവസത്തേക്ക്, ദിവസത്തിൽ ٱلْفَصْلِ തീരുമാനത്തിന്റെ, പിരിച്ചുവിടലിന്റെ 《14》 وَمَآ أَدْرَىٰكَ നിനക്ക് അറിവ് നൽകിയതെന്താണ് (നിനക്ക് എന്തറിയാം) مَا يَوْمُ ദിവസമെന്താണെന്ന് ٱلْفَصْلِ തീരുമാനത്തിന്റെ 《15》 وَيْلٌ (മഹാ) നാശം, കഷ്ടം يَوْمَئِذٍ അന്നത്തെ ദിവസം لِّلْمُكَذِّبِينَ വ്യാജമാക്കുന്നവർക്കാണ്

---

അന്ത്യനാളിലെ ഗൗരവമേറിയ ചില സംഭവവികാസങ്ങളാണ് ചൂണ്ടിക്കാട്ടുന്നത്. ആകാശം, ഭൂമി, പർവ്വതങ്ങൾ, സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ ആദിയായവയെല്ലാം അന്ന് നിലതെറ്റി അവതാളത്തിലാകുന്നതാണെന്ന് ഖുർആനിൽ പലപ്പോഴും പ്രസ്താവിക്കപ്പെട്ടിട്ടുള്ളതാണ്. താഴെവരുന്ന മക്കീസൂറത്തുകളിൽ ഇതുപോലെ വേറെയും പല സംഭവവികാസങ്ങളെക്കുറിച്ച് പ്രസ്താവിക്കുന്നുണ്ട്. ക്വിയാമത്തുനാളിൽ റസൂലുകളെ അല്ലാഹു ഒരുമിച്ചുകൂട്ടി അവരുടെ സമുദായങ്ങൾ അവരുടെ പ്രബോധനം സ്വീകരിച്ചതിനെപ്പറ്റി അവരോട് ചോദിക്കുമെന്നും (5 : 112) സമുദായങ്ങളുടെമേൽ സാക്ഷികളായി നബിമാരെകൊണ്ടുവരുമെന്നും (4 : 41) അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു. ഇങ്ങനെ ഓരോ റസൂലിന്റെയും അവരുടെ സമുദായത്തിന്റെയും കാര്യങ്ങൾ തീരുമാനം ചെയ്യുന്നതിലുള്ള അവധി നിർണയത്തെക്കുറിച്ചാണ് 11 -ാം വചനത്തിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നത്. 12 -ാം വചനത്തിൽ ആ മഹാദിനത്തിന്റെ അതിഭയങ്കരത ഒരു ചോദ്യരൂപത്തിൽ ഓർമിപ്പിച്ചുകൊണ്ട് മേൽപറഞ്ഞ കാര്യങ്ങളെല്ലാം സംഭവിക്കുവാനിരിക്കുന്ന ദിവസമാണ് സാക്ഷാൽ തീരുമാനത്തിന്റെ അവധി എന്നും, അന്ന് സത്യനിഷേധിക

ൾക്ക് വമ്പിച്ച നാശത്തിന്റെ ദിവസമായിരിക്കുമെന്നും തുടർന്നുള്ള മൂന്നുവചന ങ്ങളിൽ പ്രസ്താവിക്കുന്നു. അന്നത്തെദിവസം സത്യനിഷേധികളുടെ വമ്പിച്ച നാശത്തെപ്പറ്റി ഈ അദ്ധ്യായത്തിൽ അല്ലാഹു പത്തുവട്ടം ആവർത്തിച്ചു താക്കീത് നൽകിയിരിക്കുന്നത് കാണാം.

أَلَمْ نُهْلِكِ ٱلْأَوَّلِينَ ﴿١٦﴾

**《16》 പൂർവ്വികൻമാരെ നാം നശിപ്പിച്ചു കളഞ്ഞില്ലേ?!**

ثُمَّ نُتْبِعُهُمُ ٱلْـَٔاخِرِينَ ﴿١٧﴾

**《17》 പിറകെ, അവസാനമുള്ളവരെ നാം അവരോട് തുടർത്തുന്നതാണ്.**

كَذَٰلِكَ نَفْعَلُ بِٱلْمُجْرِمِينَ ﴿١٨﴾

**《18》 അപ്രകാരമത്രെ, നാം കുറ്റവാളികളെക്കൊണ്ട് ചെയ്യുക.**

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿١٩﴾

**《19》 അന്നത്തെ ദിവസം (മഹാ) നാശം, വ്യാജമാക്കുന്നവർക്കായിരിക്കും.**

أَلَمْ نَخْلُقكُّم مِّن مَّآءٍ مَّهِينٍ ﴿٢٠﴾

**《20》 നിസ്സാരപ്പെട്ട ഒരു ജലത്തിൽ നിന്ന് നിങ്ങളെ നാം സൃഷ്ടിച്ചില്ലേ?!**

فَجَعَلْنَٰهُ فِى قَرَارٍ مَّكِينٍ ﴿٢١﴾

**《21》 എന്നിട്ട് അതിനെ ഭദ്രമായ ഒരു താവളത്തിൽ നാം ആക്കി(വെച്ചു);**

إِلَىٰ قَدَرٍ مَّعْلُومٍ ﴿٢٢﴾

**《22》 -നിശ്ചിതമായ ഒരു (കാല) അളവുവരെ.**

فَقَدَرْنَا فَنِعْمَ ٱلْقَٰدِرُونَ ﴿٢٣﴾

**《23》 അങ്ങനെ, നാം (എല്ലാം) കണക്കാക്കി (നിർണയിച്ചു.) അപ്പോൾ, (നാം) എത്രയോ നല്ല കഴിവുള്ളവരത്രെ.**

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٢٤﴾

**《24》 അന്നത്തെ ദിവസം (മഹാ) നാശം, വ്യാജമാക്കുന്നവർക്കായിരിക്കും.**

---

《16》 أَلَمْ نُهْلِكِ നാം നശിപ്പിച്ചിട്ടില്ലേ ٱلْأَوَّلِينَ ആദ്യത്തെവരെ, പൂർവ്വികൻമാരെ 《17》 ثُمَّ പിന്നെ, പിറകെ نُتْبِعُهُمُ അവരോട് നാം തുടർത്തും, അനുഗമിപ്പിക്കും ٱلْـَٔاخِرِينَ അവസാനത്തെവരെ, പിന്നീടുള്ളവരെ 《18》 كَذَٰلِكَ അപ്രകാരം نَفْعَلُ നാം ചെയ്യും بِٱلْمُجْرِمِينَ കുറ്റവാളികളെക്കൊണ്ട് 《19》 (വചനം 15 പോലെ) 《20》

أَلَمْ نَخْلُقكُّم നിങ്ങളെ നാം സൃഷ്ടിച്ചിട്ടില്ലേ مِّن مَّآءٍ ഒരു ജലത്തിൽനിന്ന് مَّهِينٍ നിന്ദ്യമായ, നിസ്സാരപ്പെട്ട ﴾21﴿ فَجَعَلْنَٰهُ എന്നിട്ടതിനെ നാം ആക്കി فِى قَرَارٍ ഒരു താവളത്തിൽ, പതിയിൽ, വനത്തിൽ مَّكِينٍ ഭദ്രമായ, സൗകര്യപ്രദമായ ﴾22﴿ إِلَىٰ قَدَرٍ ഒരു കണക്ക് (തോത്- നിർണയം) വരെ مَّعْلُومٍ അറിയപ്പെട്ട (നിശ്ചിതമായ) ﴾23﴿ فَقَدَرْنَا എന്നിട്ട് നാം കണക്കാക്കി, നിർണയപ്പെടുത്തി, നമുക്ക് സാധ്യമായി فَنِعْمَ അപ്പോൾ വളരെ (എത്രയോ) നല്ലത് ٱلْقَٰدِرُونَ കഴിവുള്ളവർ, കണക്കാക്കുന്നവർ ﴾24﴿ [15 പോലെ]

കേവലം അറപ്പും, ചെടിപ്പും തോന്നുന്ന ഇന്ദ്രിയജലത്തിൽനിന്ന് മനുഷ്യനെ സൃഷ്ടിച്ചുണ്ടാക്കിയതും, കുറേകാലത്തോളം ആ ബീജം മാതാവിന്റെ ഗർഭാശയത്തിൽ ഭദ്രമായി സൂക്ഷിച്ചുവെച്ചതും, അവിടെവെച്ച് അവന്റെ ആകൃതിയും പ്രകൃതിയുമെല്ലാം നിർണയിച്ചു സൃഷ്ടിരൂപം പൂർത്തിയാക്കിയതും അനുസ്മരിപ്പിച്ചുകൊണ്ട് അവന്റെ പുനർജീവിതത്തിന്റെ സാധ്യത ഓർമിപ്പിക്കുകയാണ്. قدر (ക്വദറ) എന്ന വാക്കിന് 'നിർണയിച്ചു, കണക്കാക്കി' എന്നൊക്കെ അർത്ഥം വരുന്നതുപോലെ, 'കഴിവുണ്ടാക്കി, സാധ്യമായി' എന്നിങ്ങനെയും അർത്ഥമുണ്ട്. മനുഷ്യന്റെ ആകൃതിയും പ്രകൃതിയും അവന് നൽകുവാൻ നമുക്ക് കഴിവുണ്ടായി എന്നും, നാം വളരെ നല്ല കഴിവുകളുള്ളവനാണ് എന്നും താൽപര്യം.

أَلَمْ نَجْعَلِ ٱلْأَرْضَ كِفَاتًا ﴿٢٥﴾

**﴾25﴿ ഭൂമിയെ നാം ഉൾക്കൊള്ളുന്നതാക്കിയില്ലേ,-**

أَحْيَآءً وَأَمْوَٰتًا ﴿٢٦﴾

**﴾26﴿ ജീവനുള്ളവരെയും, മരണപ്പെട്ടവരെയും?!**

وَجَعَلْنَا فِيهَا رَوَٰسِىَ شَٰمِخَٰتٍ وَأَسْقَيْنَٰكُم مَّآءً فُرَاتًا ﴿٢٧﴾

**﴾27﴿ ഉന്നതങ്ങളായി ഉറച്ചുനിൽക്കുന്ന പർവ്വതങ്ങളെ നാം അതിൽ ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു. സ്വച്ഛമായ ജലം നിങ്ങൾക്ക് നാം കുടിക്കുവാൻ തരുകയും ചെയ്തിരിക്കുന്നു.**

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٢٨﴾

**﴾28﴿ അന്നത്തെ ദിവസം (മഹാ) നാശം, വ്യാജമാക്കുന്നവർക്കാണ്.**

﴾25﴿ أَلَمْ نَجْعَلِ നാം ആക്കിയില്ലേ ٱلْأَرْضَ ഭൂമിയെ كِفَاتًا ഉൾക്കൊള്ളുന്നത്, ഒരുമിച്ചുകൂട്ടുന്നത് ﴾26﴿ أَحْيَآءً ജീവനുള്ളവരെ وَأَمْوَٰتًا മരണപ്പെട്ട (നിർജീവമായ)വരെയും ﴾27﴿ وَجَعَلْنَا فِيهَا നാമതിൽ ആക്കു(ഏർപ്പെടുത്തു)കയും ചെയ്തു رَوَٰسِىَ ഉറച്ചുനിൽക്കുന്ന മലകളെ شَٰمِخَٰتٍ പൊന്തിനിൽക്കുന്ന, ഉന്നതങ്ങളായ وَأَسْقَيْنَٰكُم

നിങ്ങൾക്ക് നാം കുടിക്കാൻ തരുകയും ചെയ്തു مَّآءً فُرَاتًا സ്വച്ഛമായ (ശുദ്ധ)ജലം ﴾28﴿ [15 ന്റെ അർത്ഥംപോലെ]

അല്ലാഹുവിന്റെ ചില അനുഗ്രഹങ്ങളെയും, ദൃഷ്ടാന്തങ്ങളെയും എടുത്തു കാട്ടുകയാണ്. ഇത്തരം കാര്യങ്ങളെപ്പറ്റി ഉറ്റാലോചിക്കുന്നവർക്ക് അല്ലാഹുവിന്റെ അപാരമായ കഴിവിനെക്കുറിച്ചും, മരണാനന്തര ജീവിതത്തെക്കുറിച്ചും സംശയ മുണ്ടാകുവാൻ അവകാശമുണ്ടായിരിക്കയില്ല എന്ന് താൽപര്യം. ജീവിച്ചിരിക്കു ന്നവർക്ക് ഭൂമുഖത്ത് ജീവിക്കുവാനുള്ള സൗകര്യം ഏർപ്പെടുത്തിയിരിക്കുന്നതു പോലെ, മരണപ്പെട്ടവരെ ഭൂമിക്കുള്ളിൽ അടക്കം ചെയ്യാനുള്ള സൗകര്യവും അല്ലാഹു ഏർപ്പെടുത്തിയിരിക്കുന്നുവല്ലോ. ഇതിനെപ്പറ്റിയാണ് 25 – 26 ൽ പ്രസ്താ വിച്ചിരിക്കുന്നത്. ഇങ്ങനെയുള്ള യാഥാർത്ഥ്യങ്ങളെ അവഗണിച്ചു നിഷേധിക്കു ന്നവരെ അഭിമുഖീകരിച്ചുകൊണ്ട് അല്ലാഹു പറയുന്നു:-

ٱنطَلِقُوٓا۟ إِلَىٰ مَا كُنتُم بِهِۦ تُكَذِّبُونَ ﴿٢٩﴾

**﴾29﴿ '(ഹേ, വ്യാജമാക്കുന്നവരേ) നിങ്ങൾ യാതൊന്നിനെ വ്യാജമാക്കി ക്കൊണ്ടിരുന്നുവോ അതിലേക്ക് നിങ്ങൾ പോയിക്കൊള്ളുവിൻ!**

ٱنطَلِقُوٓا۟ إِلَىٰ ظِلٍّ ذِى ثَلَـٰثِ شُعَبٍ ﴿٣٠﴾

**﴾30﴿ അതായത്, മൂന്ന് ശാഖക ളുള്ളതായ ഒരു (തരം) തണലി ലേക്ക് പോയിക്കൊള്ളുവിൻ!-**

لَّا ظَلِيلٍ وَلَا يُغْنِى مِنَ ٱللَّهَبِ ﴿٣١﴾

**﴾31﴿ (അത് ചൂടിൽനിന്ന്) നിഴൽ നൽകുന്നതല്ല; (അഗ്നി) ജ്വാലയിൽ നിന്ന് അത് തടുക്കുകയുമില്ല.**

إِنَّهَا تَرْمِى بِشَرَرٍ كَٱلْقَصْرِ ﴿٣٢﴾

**﴾32﴿ നിശ്ചയമായും അത്, [നരകം] വൻകെട്ടിടം പോലെയുള്ള തീപ്പൊരി വീശുന്നതാണ്.**

كَأَنَّهُۥ جِمَـٰلَتٌ صُفْرٌ ﴿٣٣﴾

**﴾33﴿ അത് [തീപ്പൊരി] മഞ്ഞ വർണമായ ഒട്ടകക്കൂട്ടമെന്നോണമി രിക്കും!**

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٣٤﴾

**﴾34﴿ അന്നത്തെ ദിവസം (മഹാ) നാശം, വ്യാജമാക്കുന്നവർക്കാണ്.**

﴾29﴿ ٱنطَلِقُوٓا۟ നിങ്ങൾ പോയിക്കൊള്ളുവിൻ إِلَىٰ مَا യാതൊന്നിലേക്ക് كُنتُم بِهِ അതിനെ നിങ്ങളായിരുന്നു تُكَذِّبُونَ വ്യാജമാക്കും ﴾30﴿ ٱنطَلِقُوٓا۟ നിങ്ങൾ പോയി

ക്കൊള്ളുക إِلَىٰ ظِلٍّ ഒരു തണലി (നിഴലി)ലേക്ക് ذِى ثَلَٰثِ മൂന്നുള്ളതായ شُعَبٍ ശാഖകൾ, പിരിവുകൾ ﴾31﴿ لَّا ظَلِيلٍ തണൽ (നിഴൽ) നൽകുന്നതല്ല وَلَا يُغْنِى അത് പര്യാപ്തമാക്കയുമില്ല (തടുക്കയുമില്ല) مِنَ ٱللَّهَبِ ജ്വാലയിൽനിന്ന് ﴾32﴿ إِنَّهَا നിശ്ച യമായും അത് (നരകം) تَرْمِى എറിയും, (വീശും) بِشَرَرٍ തീപ്പൊരിയെ كَٱلْقَصْرِ മണി മാളിക (വൻകെട്ടിടം- കോട്ട) പോലുള്ള ﴾33﴿ كَأَنَّهُ അതാണെന്നപോലെ جِمَٰلَتٌ ഒട്ടകങ്ങൾ, ഒട്ടകക്കൂട്ടം صُفْرٌ മഞ്ഞനിറമുള്ള ﴾34﴿ [15 നോക്കുക]

---

നിങ്ങൾ പരലോക ജീവിതത്തെയും നരകശിക്ഷയെയും വ്യാജമാക്കിത്തള്ളി യിരുന്നുവല്ലോ. ആ ശിക്ഷ ഇതാ ഇപ്പോൾ യഥാർത്ഥമായിത്തീർന്നിരിക്കുന്നു. അതാ, ആ മൂന്ന് ശാഖകളായി പിരിഞ്ഞുയരുന്ന വമ്പിച്ച കരിമ്പുകയുടെ തണ ലാണ് നിങ്ങൾക്ക് ഇനി ആധാരം. അതിലേക്ക് പോയിക്കൊള്ളുക. പക്ഷേ അത് സാധാരണ തണലുപോലെ, ചൂടിൽ നിന്ന് തണുപ്പ് നൽകുന്നതോ, നരകാഗ്നി യിൽനിന്നുയരുന്ന തീപ്പൊരികൾക്ക് തടവായിരിക്കുന്നതോ അല്ല. നരകമാകട്ടെ, വൻകെട്ടിടങ്ങൾപോലെയുള്ള വമ്പിച്ച തീപ്പൊരികൾ പറപ്പിച്ചുകൊണ്ടിരിക്കുകയും ചെയ്യും. അവയുടെ ആധിക്യവും, വലുപ്പവും വർണവും നോക്കുമ്പോൾ മഞ്ഞ വർണത്തിലുള്ള ഒട്ടകക്കൂട്ടങ്ങൾ ചിന്നിച്ചിതറുകയാണെന്ന് തോന്നും. അത്രയും വൻതോതിലായിരിക്കും ആ തീപ്പൊരികൾ എന്ന് സാരം. ഈ കരിമ്പുകയെപ്പറ്റി തണൽ (ظل) എന്ന് പറഞ്ഞത് കേവലം പരിഹാസ രൂപത്തിലാണെന്ന് വ്യക്തമാ ണ്. സൂ: വാകിഅഃ 43 - 44 ലും, അൽകഹ്ഫ് 29 ലും വായിച്ചത് ഓർക്കുക.

هَٰذَا يَوْمُ لَا يَنطِقُونَ ﴿٣٥﴾

**﴾35﴿ അവർ മിണ്ടാത്തതായ ദിവസമത്രെ ഇത്.**

وَلَا يُؤْذَنُ لَهُمْ فَيَعْتَذِرُونَ ﴿٣٦﴾

**﴾36﴿ (ഒഴികഴിവ് പറയുവാൻ) അവർക്ക് അനുവാദം നൽകപ്പെടുകയുമില്ല, എന്നാലവർക്ക് ഒഴികഴിവ് പറയാമായിരുന്നു.**

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٣٧﴾

**﴾37﴿ അന്നത്തെ ദിവസം (മഹാ) നാശം, വ്യാജമാക്കുന്നവർക്കാകുന്നു.**

---

﴾35﴿ هَٰذَا يَوْمُ ഇത് ഒരു ദിവസമത്രെ لَا يَنطِقُونَ അവർ മിണ്ടാത്ത, സംസാരി ക്കാത്ത ﴾36﴿ وَلَا يُؤْذَنُ അനുവാദം നൽകപ്പെടുകയുമില്ല لَهُمْ അവർക്ക് فَيَعْتَذِرُونَ എന്നാലവർക്ക് ഒഴികഴിവ് പറയാമായിരുന്നു, അങ്ങനെ ഒഴികഴിവ് പറയുകയും (ഇല്ല) ﴾37﴿ [15 നോക്കുക]

സ്ഥിതിഗതികളുടെ ഗൗരവം നിമിത്തം അന്ന് അവർക്ക് സംസാരിക്കുവാൻപോലും കഴിയുന്നതല്ല. വല്ല ഒഴികഴിവുകളും പറഞ്ഞുനോക്കുവാനാണെങ്കിൽ, അതിന് അനുവാദവും ലഭിക്കുകയില്ല.

هَٰذَا يَوْمُ ٱلْفَصْلِ ۖ جَمَعْنَٰكُمْ وَٱلْأَوَّلِينَ ﴿٣٨﴾

**﴾38﴿ '(ഹേ, വ്യാജമാക്കുന്നവരേ) തീരുമാനത്തിന്റെ ദിവസമാണിത്. നിങ്ങളെയും പൂർവികൻമാരെയും നാം (ഇവിടെ) ഒരുമിച്ചു കൂട്ടിയിരിക്കുന്നു.'**

فَإِن كَانَ لَكُمْ كَيْدٌ فَكِيدُونِ ﴿٣٩﴾

**﴾39﴿ എനി, വല്ല ഉപായതന്ത്രവും നിങ്ങൾക്ക് ഉണ്ടെങ്കിൽ എന്നോട് നിങ്ങൾ (അത്) പ്രയോഗിച്ചുകൊള്ളുവിൻ! [എന്നാലതൊന്ന് കാണാമല്ലോ!]**

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٤٠﴾

**﴾40﴿ അന്നത്തെ ദിവസം (മഹാ) നാശം, വ്യാജമാക്കുന്നവർക്കാകുന്നു.**

---

﴾38﴿ هَٰذَا ഇത്, ഇതത്രെ يَوْمُ ٱلْفَصْلِ തീരുമാനത്തിന്റെ ദിവസം جَمَعْنَٰكُمْ നാം നിങ്ങളെ ഒരുമിച്ചു കൂട്ടിയിരിക്കുന്നു وَٱلْأَوَّلِينَ ആദ്യത്തെവരെയും, പൂർവ്വികൻമാരെയും ﴾39﴿ فَإِن كَانَ എനി ഉണ്ടെങ്കിൽ, എന്നാൽ ഉണ്ടായിരുന്നാൽ لَكُمْ നിങ്ങൾക്ക് كَيْدٌ വല്ല ഉപായവും, തന്ത്രവും فَكِيدُونِ എന്നാൽ നിങ്ങൾ എന്നോട് തന്ത്രം പ്രയോഗിച്ചുകൊള്ളുവിൻ ﴾40﴿ [15 പോലെ]

---

## വിഭാഗം- 2

അവിശ്വാസികളെയും, അവരുടെ ഭാവിയെയും കുറിച്ച് പലതും പ്രസ്താവിച്ചശേഷം- ക്വുർആന്റെ പതിവനുസരിച്ച്- സത്യവിശ്വാസികളെയും, അവരുടെ ഭാവിയെയും കുറിച്ച് പറയുന്നു:-

إِنَّ ٱلْمُتَّقِينَ فِى ظِلَٰلٍ وَعُيُونٍ ﴿٤١﴾

**﴾41﴿ നിശ്ചയമായും, സൂക്ഷ്മതയുള്ളവർ ചില (മഹത്തായ) തണലുകളിലും, ഉറവുജലങ്ങളിലുമായിരിക്കും;**

وَفَوَٰكِهَ مِمَّا يَشْتَهُونَ ﴿٤٢﴾

**﴾42﴿ അവർ ഇച്ഛിക്കുന്ന തരത്തിലുള്ള പഴവർഗങ്ങളിലുമായിരിക്കും (കഴിഞ്ഞുകൂടുക)**

كُلُوا۟ وَٱشْرَبُوا۟ هَنِيٓـًٔۢا بِمَا كُنتُمْ تَعْمَلُونَ ﴿٤٣﴾

﴿43﴾ നിങ്ങള്‍ പ്രവര്‍ത്തിച്ചുകൊണ്ടിരുന്നത് നിമിത്തം, നിങ്ങള്‍ മംഗളമായി തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുവിന്‍! (എന്ന് പറയപ്പെടും)

إِنَّا كَذَٰلِكَ نَجْزِى ٱلْمُحْسِنِينَ ﴿٤٤﴾

﴿44﴾ നിശ്ചയമായും, അപ്രകാരമത്രെ നാം സുകൃതവാന്‍മാര്‍ക്ക് പ്രതിഫലം കൊടുക്കുന്നത്.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٤٥﴾

﴿45﴾ അന്നത്തെ ദിവസം (മഹാ) നാശം, വ്യാജമാക്കുന്നവര്‍ക്കായിരിക്കും.

അവിശ്വാസികളെ അല്ലാഹു താക്കീത് ചെയ്യുന്നു:-

كُلُوا۟ وَتَمَتَّعُوا۟ قَلِيلًا إِنَّكُم مُّجْرِمُونَ ﴿٤٦﴾

﴿46﴾ നിങ്ങള്‍ അല്‍പം (കാലം) തിന്നുകയും സുഖമനുഭവിക്കുകയും ചെയ്തുകൊള്ളുക;- നിശ്ചയമായും, നിങ്ങള്‍ കുറ്റവാളികളാകുന്നു!

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٤٧﴾

﴿47﴾ അന്നത്തെ ദിവസം (മഹാ) നാശം, വ്യാജമാക്കുന്നവര്‍ക്കാകുന്നു.

---

﴿41﴾ إِنَّ ٱلْمُتَّقِينَ നിശ്ചയമായും സൂക്ഷ്മതയുള്ളവര്‍, ഭയഭക്തന്‍മാര്‍ فِى ظِلَـٰلٍ ചില നിഴലു (തണലു)കളിലായിരിക്കും وَعُيُونٍ ഉറവുജലങ്ങ (അരുവിക)ളിലും ﴿42﴾ وَفَوَٰكِهَ പഴവര്‍ഗങ്ങളിലും مِمَّا യാതൊരു തരത്തിലുള്ള يَشْتَهُونَ അവര്‍ ഇച്ഛിക്കുന്ന, ആശിക്കുന്ന ﴿43﴾ كُلُوا۟ നിങ്ങള്‍ തിന്നുവിന്‍ وَٱشْرَبُوا۟ കുടിക്കുകയും ചെയ്യുവിന്‍ هَنِيٓـًٔا മംഗളമായിട്ട് (ആനന്ദത്തോടെ) بِمَا كُنتُمْ നിങ്ങളായിരുന്നതു നിമിത്തം تَعْمَلُونَ പ്രവര്‍ത്തിക്കും ﴿44﴾ إِنَّا كَذَٰلِكَ നിശ്ചയമായും നാം അപ്രകാരം نَجْزِى നാം പ്രതിഫലം നല്‍കുന്നു ٱلْمُحْسِنِينَ സുകൃതവാന്‍മാര്‍ക്ക്, നന്മ ചെയ്യുന്നവര്‍ക്ക് ﴿45﴾ [15 നോക്കുക] ﴿46﴾ كُلُوا۟ തിന്നുകൊള്ളുവിന്‍ وَتَمَتَّعُوا۟ സുഖം (അനുഭവം) എടുക്കുകയും ചെയ്യുവിന്‍ قَلِيلًا അല്‍പം കുറച്ച് إِنَّكُم നിശ്ചയമായും നിങ്ങള്‍ مُّجْرِمُونَ കുറ്റവാളികളാകുന്നു ﴿47﴾ [15 പോലെ]

ഓരോരുത്തന്നും നിശ്ചയിക്കപ്പെട്ട തുച്ഛമായ ആയുഷ്കാലം തീരുന്നതുവരെ നിങ്ങൾക്കിവിടെ യഥേഷ്ടം വിഹരിക്കാം. പക്ഷേ, നിങ്ങളുടെ ഭാവി ഭയാനകമാണെന്ന് ഓർത്തുകൊള്ളുക എന്ന് സാരം. ഇവർ ഇത്രയും കടുത്ത പാപികളായിത്തീരുവാൻ കാരണം അല്ലാഹുവിനെ അനുസരിച്ചുകൊണ്ട് അവന് താഴ്മകാണിക്കുവാനും, അവന്റെ മുമ്പിൽ കുമ്പിട്ട് നമസ്കാരം ചെയ്യാനും അവർ വിസമ്മതിച്ചതാണെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

وَإِذَا قِيلَ لَهُمُ ٱرْكَعُوا۟ لَا يَرْكَعُونَ ﴿٤٨﴾

**《48》 'നിങ്ങൾ കുമ്പിടുവിൻ' എന്ന് അവരോട് പറയപ്പെട്ടാൽ അവർ കുമ്പിടുന്നതല്ല.**

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٤٩﴾

**《49》 അന്നത്തെ ദിവസം (മഹാ) നാശം വ്യാജമാക്കുന്നവർക്കാകുന്നു.**

فَبِأَىِّ حَدِيثٍۭ بَعْدَهُۥ يُؤْمِنُونَ ﴿٥٠﴾

**《50》 എനി, ഇതിന് [ക്വുർആന്] ശേഷം ഏതൊരു വർത്തമാനത്തിലാണ് അവർ വിശ്വസിച്ചേക്കുന്നത്?!**

---

《48》 وَإِذَا قِيلَ പറയപ്പെട്ടാൽ, പറയപ്പെടുമ്പോൾ لَهُمُ അവരോട് ٱرْكَعُوا۟ നിങ്ങൾ കുമ്പിടുവിൻ, റുകൂഉ് ചെയ്യുവിൻ (നമസ്കരിക്കുവിൻ) لَا يَرْكَعُونَ അവർ കുമ്പിടുകയില്ല 《49》 [15 പോലെ] 《50》 فَبِأَىِّ حَدِيثٍۭ എനി ഏത് വർത്തമാനത്തിലാണ്, വിഷയം കൊണ്ടാണ് بَعْدَهُۥ ഇതിനുശേഷം, ഇതിന് പുറമെ يُؤْمِنُونَ അവർ വിശ്വസിക്കുക

---

ركوع (റുകൂഉ്) എന്ന വാക്കിന് 'കുമ്പിടുക, തലകുനിക്കുക, താഴ്മ കാണിക്കുക, ഭക്തി ചെയ്യുക, നമസ്കരിക്കുക' എന്നൊക്കെ അർത്ഥം വരാം. നമസ്കാരകർമത്തിൽ കുമ്പിട്ട് ചെയ്യുന്ന ഭാഗത്തിന് സാധാരണയായി 'റുകൂഉ്' എന്ന് പറഞ്ഞുവരുന്നു. നമസ്കാരകർമത്തെ ഉദ്ദേശിച്ചു 'സുജൂദ്' എന്ന പറയാറുള്ളതുപോലെ റുകൂഉ് എന്നും പറയാറുണ്ട്. ചുരുക്കത്തിൽ, അല്ലാഹുവിന്റെ മുമ്പിൽ തല കുനിക്കുവാനും അവനെ ആരാധിച്ചു കീഴ്പെടുവാനും അവർ തയ്യാറില്ല. ഗർവും അഹംഭാവവുമായി കഴിയുകയാണ്. ഇത്രയും വ്യക്തവും യുക്തവുമായ ഉപദേശങ്ങളും താക്കീതുകളും ലഭിച്ചുകൊണ്ടിരുന്നിട്ടും ഈ ക്വുർആനിൽ വിശ്വസിക്കുവാൻ അവർ കൂട്ടാക്കുന്നില്ല. എന്നിരിക്കെ എനി ഏതൊന്നിലാണ് അവർ വിശ്വസിക്കുവാൻ പോകുന്നത്?! എന്ന് താൽപര്യം.

ഇമാം അഹ്മദ്, അബൂദാവൂദ്, ഹാകിം (റ) മുതലായ മഹാൻമാർ അബൂഹുറയ്റഃ (റ)യിൽ നിന്ന് നിവേദനം ചെയ്ത ഒരു നബിവചനത്തിന്റെ ചുരുക്കം

ഇപ്രകാരമാകുന്നു: 'സൂറ:'വത്തീനി'ഓതി അവസാനിക്കുമ്പോൾ, ഓതുന്നവർ بلى وأنا على ذلك من الشاهدين (അല്ലാതേ! ഞാനും അതിന് സാക്ഷിയാണ്.) എന്ന് പറയണം. സൂഃ ക്വിയാമത്ത് അവസാനിക്കുമ്പോൾ അവൻ بلى (അല്ലാതേ!) എന്നും പറയണം. സൂഃ വൽമുർസലാത്തി ഓതി അവസാനിക്കുമ്പോൾ آمنا بالله (ഞങ്ങൾ അല്ലാഹുവിൽ വിശ്വസിച്ചിരിക്കുന്നു.)'എന്നും പറയണം.

ഈ സൂറത്തുകളുടെ അവസാനത്തെ വചനങ്ങളിൽ അടങ്ങിയ ചോദ്യങ്ങൾക്ക് മറുപടിയെന്നോണമത്രെ ആ വാക്കുകൾ പറയുവാൻ നബിﷺ കൽപിക്കുന്നത്. ഓരോ വചനത്തിന്റെ ഉള്ളടക്കവും, മറുപടിയുടെ സാരവും നോക്കുമ്പോൾ അത് വ്യക്തമാകുന്നതാണ്. മാത്രമല്ല, ക്വുർആൻ പാരായണവേളയിൽ, സന്തോഷവാർത്തകൾ കാണുന്നിടത്ത് അല്ലാഹുവിനോട് അതിനുവേണ്ടി പ്രാർത്ഥിക്കലും, ഭയവാർത്തകൾ കാണുന്നിടത്ത് അല്ലാഹുവിനോട് അതിൽനിന്ന് രക്ഷതേടലും ആവശ്യമാകുന്നു. ഈ ഒടുവിലത്തെ വചനത്തിൽ കാണുന്നതുപോലെ ചോദ്യരൂപത്തിലുള്ള വചനങ്ങൾ പാരായണം ചെയ്യുമ്പോൾ വിനയപൂർവം അതതിന് യോജിച്ച മറുപടി വാക്യങ്ങൾ പറയുന്നതും നന്നായിരിക്കും. നബിﷺയുടെ ചര്യകൾ പരിശോധിക്കുമ്പോൾ കാണാവുന്ന മര്യാദകളാണ് ഇവയെല്ലാം. والله الموفق

**آمنا بالله وبما أنزل وصدق الله وبلغ رسوله ونحن على ذلك من الشاهدين ولله الحمد والمنة**

سورة النبأ

# 78. സൂറത്തു ന്നബഅ്

മക്കഃയില്‍ അവതരിച്ചത് - വചനങ്ങള്‍ 40 - വിഭാഗം (റുകൂഉ്) 2

## ജുസ്ഉ് - 30

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തില്‍.**

عَمَّ يَتَسَآءَلُونَ ﴿١﴾

**《1》 എന്തിനെക്കുറിച്ചാണ് അവര്‍ ചോദ്യം ചെയ്തുകൊണ്ടിരിക്കുന്നത്?**

عَنِ ٱلنَّبَإِ ٱلۡعَظِيمِ ﴿٢﴾

**《2》 (അതെ, ആ) മഹത്തായ വൃത്താന്തത്തെക്കുറിച്ച്!**

ٱلَّذِى هُمۡ فِيهِ مُخۡتَلِفُونَ ﴿٣﴾

**《3》 അതായത്, യാതൊന്നില്‍ അവര്‍ ഭിന്നാഭിപ്രായക്കാരാകുന്നുവോ അക്കാര്യം (തന്നെ).**

كَلَّا سَيَعۡلَمُونَ ﴿٤﴾

**《4》 അങ്ങനെ വേണ്ട, അവര്‍ക്ക് വഴിയെ അറിയാറാകും!**

ثُمَّ كَلَّا سَيَعۡلَمُونَ ﴿٥﴾

**《5》 പിന്നെ, [വീണ്ടും] അങ്ങനെ വേണ്ട, അവര്‍ക്ക് വഴിയെ അറിയാറാകും!!**

---

《1》عَمَّ എന്തിനെക്കുറിച്ചാണ് يَتَسَآءَلُونَ അവര്‍ (പരസ്പരം) ചോദിക്കുന്നു, ചോദ്യം ചെയ്യുന്നു 《2》 عَنِ ٱلنَّبَإِ വൃത്താന്തത്തെക്കുറിച്ചാകുന്നു ٱلۡعَظِيمِ മഹത്തായ

യ, വമ്പിച്ച ﴾3﴿ ٱلَّذِى അതായത് യാതൊരു കാര്യം هُمْ فِيهِ അവർ അതിൽ مُخْتَلِفُونَ ഭിന്നിച്ചവരാണ്, വ്യത്യസ്താഭിപ്രായക്കാരാണ് ﴾4﴿ كَلَّا അങ്ങനെ വേണ്ടാ, അങ്ങനെയല്ല سَيَعْلَمُونَ അവർ വഴിയെ അറിയും, അവർക്കറിയാം ﴾5﴿ ثُمَّ كَلَّا പിന്നെ വേണ്ടാ سَيَعْلَمُونَ അവർ വഴിയെ അറിയും, അറിയാറാകും

---

ഈ ലോകത്തിന് ഒരു അന്ത്യമുണ്ടെന്നും, അനന്തരം മറ്റൊരു ജീവിതമുണ്ടെന്നും, അവിടെവെച്ച് ഓരോരുത്തനും ഇഹത്തിൽവെച്ച് ചെയ്ത കർമങ്ങളെക്കുറിച്ച് ചോദ്യം ചെയ്യപ്പെടുമെന്നുമുള്ള യാഥാർത്ഥ്യത്തെയാണ് മുശ്‌രിക്കുകൾ മറ്റെല്ലാറ്റിനെക്കാളും കഠിനമായി നിഷേധിക്കുന്നത്. ഈ വിഷയകമായി -തമ്മതമ്മിലും, നബിﷺയോടും, സത്യവിശ്വാസികളോടും- പല ചോദ്യങ്ങളും വാദങ്ങളും നടത്തിക്കൊണ്ടിരിക്കുക അവരുടെ പതിവത്രെ. സത്യാന്വേഷണമല്ല ഇതിന്റെ ലക്ഷ്യം. പരിഹാസം, ആശ്ചര്യം, ധിക്കാരം, നിഷേധം ഇവയൊക്കെയാണ് അവരെ അതിന് പ്രേരിപ്പിക്കുന്നത്. എന്നാൽ, അത് അങ്ങനെ ചോദ്യം ചെയ്യപ്പെടാവുന്ന ഒരു കാര്യമല്ലെന്നും, അതിനെ സംബന്ധിച്ച് സഗൗരവം മനസ്സിരുത്താത്ത പക്ഷം അതിന്റെ ഫലം അതിഗുരുതരമായിരിക്കുമെന്നും അല്ലാഹു അവരെ താക്കീത് ചെയ്യുന്നു.

النبأ العظيم (മഹത്തായ വൃത്താന്തം) എന്ന് പറഞ്ഞത് മരണാനന്തര ജീവിതത്തെ ഉദ്ദേശിച്ചാണെന്ന് മേൽവിവരിച്ചതിൽനിന്ന് വ്യക്തമാണ്. മിക്കവാറും എല്ലാ ക്വുർആൻ വ്യാഖ്യാതാക്കളുടെ അഭിപ്രായവും അതുതന്നെ. ചുരുക്കം ചിലർ അതുകൊണ്ടുദ്ദേശ്യം ക്വുർആനാണെന്നും പറഞ്ഞുകാണുന്നു. ഏതായാലും, രണ്ടാമത്തെ ജീവിതത്തിന്റെ സാധ്യതയും, സംഭവ്യതയും സ്ഥാപിക്കുന്ന പല ദൃഷ്ടാന്തങ്ങളാണ് അല്ലാഹു തുടർന്ന് വിവരിക്കുന്നത്.

أَلَمْ نَجْعَلِ ٱلْأَرْضَ مِهَـٰدًا ﴿٦﴾

**﴾6﴿ ഭൂമിയെ നാം ഒരു വിതാനം [വിരിപ്പെന്നോണം] ആക്കിയിട്ടില്ലേ?!-**

وَٱلْجِبَالَ أَوْتَادًا ﴿٧﴾

**﴾7﴿ മലകളെ (ഭൂമിക്ക്) ആണികളും (ആക്കിയിട്ടില്ലേ)?!**

وَخَلَقْنَـٰكُمْ أَزْوَٰجًا ﴿٨﴾

**﴾8﴿ നിങ്ങളെ നാം ഇണകളാക്കി സൃഷ്ടിക്കുകയും ചെയ്തിരിക്കുന്നു;**

وَجَعَلْنَا نَوْمَكُمْ سُبَاتًا ﴿٩﴾

**﴾9﴿ നിങ്ങളുടെ ഉറക്കം നാം (നിങ്ങൾക്ക്) ഒരു വിശ്രമമാക്കുകയും ചെയ്തിരിക്കുന്നു;**

وَجَعَلْنَا ٱلَّيْلَ لِبَاسًا ﴿١٠﴾

**﴾10﴿ രാത്രിയെ (നിങ്ങൾക്ക്) നാം ഒരു വസ്ത്രവും ആക്കിയിരിക്കുന്നു;**

وَجَعَلْنَا ٱلنَّهَارَ مَعَاشًا ﴿١١﴾

﴿11﴾ പകലിനെ നാം ജീവിതസന്ധാരണവേളയായും ആക്കിയിരിക്കുന്നു;

وَبَنَيْنَا فَوْقَكُمْ سَبْعًا شِدَادًا ﴿١٢﴾

﴿12﴾ നിങ്ങളുടെ മീതെ നാം ശക്തമായ (ആകാശങ്ങൾ) ഏഴെണ്ണം സ്ഥാപിച്ചിരിക്കുന്നു;

وَجَعَلْنَا سِرَاجًا وَهَّاجًا ﴿١٣﴾

﴿13﴾ കത്തിത്തിളങ്ങിക്കൊണ്ടിരിക്കുന്ന ഒരു വിളക്ക് [സൂര്യനും] നാം ഉണ്ടാക്കിയിരിക്കുന്നു.

وَأَنزَلْنَا مِنَ ٱلْمُعْصِرَٰتِ مَآءً ثَجَّاجًا ﴿١٤﴾

﴿14﴾ മഴക്കാറുകളിൽനിന്ന് കുത്തി ഒഴുകുന്ന വെള്ളം [മഴയും] നാം ഇറക്കി;-

لِّنُخْرِجَ بِهِۦ حَبًّا وَنَبَاتًا ﴿١٥﴾

﴿15﴾ അതുകൊണ്ട് നാം ധാന്യവും സസ്യവും (ഉൽപ്പാദിപ്പിച്ച്) വെളിക്ക് വരുത്തുവാൻവേണ്ടി;-

وَجَنَّٰتٍ أَلْفَافًا ﴿١٦﴾

﴿16﴾ ഇടതിങ്ങിയ തോട്ടങ്ങളും (വെളിക്ക് വരുത്തുവാൻ)

---

﴿6﴾ أَلَمْ نَجْعَلِ നാം ആക്കിയില്ലേ ٱلْأَرْضَ ഭൂമിയെ مِهَٰدًا ഒരു വിതാനം, തൊട്ടിൽ, വിരിപ്പ് ﴿7﴾ وَٱلْجِبَالَ മലകളെ أَوْتَادًا ആണികളും, കുറ്റികളും ﴿8﴾ وَخَلَقْنَٰكُمْ നിങ്ങളെ നാം സൃഷ്ടിക്കയും ചെയ്തു أَزْوَٰجًا ഇണകളായിട്ട് ﴿9﴾ وَجَعَلْنَا നാം ആക്കുകയും ചെയ്തു نَوْمَكُمْ നിങ്ങളുടെ നിദ്രയെ سُبَاتًا ഒരു വിശ്രമം, ശാന്തത ﴿10﴾ وَجَعَلْنَا നാം ആക്കുകയും ചെയ്തു ٱلَّيْلَ രാത്രിയെ لِبَاسًا ഒരു വസ്ത്രം ﴿11﴾ وَجَعَلْنَا ٱلنَّهَارَ പകലിനെ നാം ആക്കുകയും ചെയ്തു مَعَاشًا ഉപജീവനമന്വേഷിക്കുന്നത് ﴿12﴾ وَبَنَيْنَا നാം സ്ഥാപിക്കുക (ഉണ്ടാക്കുക)യും ചെയ്തു فَوْقَكُمْ നിങ്ങൾക്കുമീതെ سَبْعًا ഏഴെണ്ണം شِدَادًا കഠിനമായ, ശക്തമായ ﴿13﴾ وَجَعَلْنَا നാം ഉണ്ടാക്കുക (ഏർപ്പെടുത്തുക)യും ചെയ്തു سِرَاجًا ഒരു വിളക്ക് وَهَّاجًا തിളങ്ങുന്ന, കത്തിജ്വലിക്കുന്ന ﴿14﴾ وَأَنزَلْنَا നാം ഇറക്കുകയും ചെയ്തു مِنَ ٱلْمُعْصِرَٰتِ മഴക്കാറുകളിൽനിന്ന്, മഴക്കാറ്റുകളിൽനിന്ന് مَآءً ثَجَّاجًا കുത്തി ഒഴുകുന്ന വെള്ളം ﴿15﴾ لِّنُخْرِجَ بِهِ അതുകൊണ്ട് നാം വെളിക്ക് വരുത്തുവാൻ, പുറപ്പെടുവിക്കാൻ حَبًّا ധാന്യം وَنَبَاتًا സസ്യവും, ചെടിയും ﴿16﴾ وَجَنَّٰتٍ തോട്ടങ്ങളും أَلْفَافًا (മരങ്ങളാൽ) ഇടതിങ്ങിയ, തൂർന്നു നിൽക്കുന്ന

നിത്യേന മനുഷ്യൻ കണ്ടും അനുഭവിച്ചും കൊണ്ടിരിക്കുന്ന പത്ത് പ്രത്യക്ഷ ദൃഷ്ടാന്തങ്ങളും, അതേ അവസരത്തിൽ മഹത്തായ അനുഗ്രഹങ്ങളുമാണ് അല്ലാഹു ഈ വചനങ്ങളിൽ എടുത്തുകാട്ടിയിരിക്കുന്നത്. പലപ്പോഴും ക്വുർആനിൽ ഇവയെപ്പറ്റി ആവർത്തിച്ചും വിവരിച്ചും പ്രസ്താവിക്കാറുള്ളതുമാകുന്നു.

(1) ഭൂമിയിൽ മനുഷ്യനടക്കമുള്ള ജീവജാലങ്ങളുടെ ജീവിതസന്ധാരണത്തിന് ഉപയുക്തമായ വിധത്തിൽ അതിനെ വിരിച്ചു വിതാനപ്പെടുത്തിയിരിക്കുന്നത്.

(2) ഭൂമിക്ക് ഇളക്കം പറ്റാതെ അതിനെ ഉറപ്പിച്ചു നിറുത്തുന്ന കുറ്റികൾ അഥവാ ആണികൾ- എന്നോണം അതിൽ പർവ്വതങ്ങളെ സ്ഥാപിച്ചത്.

(3) മനുഷ്യനെ ആണും പെണ്ണുമായി ഇണവർഗങ്ങളാക്കിയത്.

(4) ദേഹാദ്ധ്വാനം, രോഗം മുതലായവകൊണ്ടോ, വ്യസനം, ഭയം, മുതലായവ നിമിത്തമോ ഉണ്ടാകുന്ന ക്ഷീണങ്ങളിൽനിന്നും, പകലത്തെ വിവിധ ജോലിത്തിരക്കുകളിൽനിന്നും വിശ്രമവും, ശാന്തതയും നൽകുന്നവിധം മനുഷ്യന് ഉറക്കിനെ ഏർപ്പെടുത്തിയിരിക്കുന്നത്.

(5) രാത്രിയെ കേവലം വസ്ത്രംകൊണ്ടെന്നോണം ദേഹം മൂടി മറഞ്ഞു സ്വസ്ഥമായിരിക്കുവാൻ പര്യാപ്തമാക്കിയത്.

(6) മുഴുവൻ സമയവും രാത്രിയെപ്പോലെ ഇരുട്ടിയതാക്കാതെ പകലിനെ അതിൽനിന്നും വേർതിരിച്ചു ജീവിതസന്ധാരണത്തിന് പക്വമായ അവസരമാക്കിയത്.

(7) ഭൂമിയിലെ എത്രയോ കാര്യങ്ങൾക്ക് അനുപേക്ഷണീയമായ നിരവധി പ്രകൃതിബന്ധങ്ങൾ സ്ഥിതിചെയ്യുന്ന വമ്പിച്ച ഏഴ് ആകാശലോകങ്ങളെ ഭൂമിക്കുമീതെ സ്ഥാപിച്ചുവെച്ചിരിക്കുന്നത്.

(8) കത്തിജ്വലിച്ചും തിളങ്ങി പ്രകാശിച്ചും കൊണ്ടിരിക്കുന്ന ലോകവിളക്കാകുന്ന സൂര്യനെ ഏർപ്പെടുത്തിയത്.

(9) മഴവർഷിപ്പിക്കുമാറുള്ള കാർമേഘങ്ങളിൽ നിന്ന്- അല്ലെങ്കിൽ മഴക്കാറുകളെ തട്ടിക്കൂട്ടുന്ന മഴക്കാറ്റുകളിൽനിന്ന്- ധാരാളം മഴവെള്ളം വർഷിപ്പിക്കുന്നത്.

(10) അങ്ങനെ, മഴമൂലം ധാന്യം തുടങ്ങിയ എല്ലാ സസ്യവർഗങ്ങളും,

വൃക്ഷങ്ങളാലും ചെടികളാലും തിങ്ങിത്തൂർന്ന് നിൽക്കുന്ന തോട്ടങ്ങളും മനുഷ്യർക്ക്‌വേണ്ടി ഉൽപാദിപ്പിക്കുന്നത്. അതെ, وإن تعدوا نعمة الله لا تحصوها (അല്ലാഹുവിന്റെ അനുഗ്രഹം നിങ്ങൾ എണ്ണുന്നപക്ഷം നിങ്ങൾ കണക്കാക്കുന്നതല്ല.) ഇതെല്ലാം നിരത്തിക്കാട്ടിക്കൊണ്ട് അല്ലാഹു പറയുന്നു:-

إِنَّ يَوْمَ ٱلْفَصْلِ كَانَ مِيقَـٰتًا ﴿١٧﴾

**《17》 നിശ്ചയമായും, തീരുമാനത്തിന്റെ ദിവസം സമയനിർണിതമായിരിക്കുന്നു.**

يَوْمَ يُنفَخُ فِى ٱلصُّورِ فَتَأْتُونَ أَفْوَاجًا ﴿١٨﴾

**《18》 അതായത്, കാഹളത്തിൽ ഊതപ്പെടുന്ന ദിവസം, അപ്പോൾ, നിങ്ങൾ കൂട്ടമായി വന്നെത്തും.**

وَفُتِحَتِ ٱلسَّمَآءُ فَكَانَتْ أَبْوَٰبًا ﴿١٩﴾

**《19》 ആകാശം തുറക്കപ്പെടുകയും ചെയ്യും; എന്നിട്ടത് പല വാതിലുകളായിത്തീരും.**

وَسُيِّرَتِ ٱلْجِبَالُ فَكَانَتْ سَرَابًا ﴿٢٠﴾

**《20》 പർവതങ്ങൾ (തൽസ്ഥാനം വിട്ട്) നടത്തപ്പെടുകയും ചെയ്യും; എന്നിട്ട് അവ കാനൽ (സമാനം) ആയിത്തീരും.**

---

《17》 إِنَّ يَوْمَ നിശ്ചയമായും ദിവസം ٱلْفَصْلِ തീരുമാനത്തിന്റെ كَانَ അതാകുന്നു, ആയിരിക്കുന്നു مِيقَـٰتًا സമയം നിർണയിക്ക (നിശ്ചയിക്ക)പ്പെട്ടത് 《18》 يَوْمَ يُنفَخُ അതായത് ഊതപ്പെടുന്ന ദിവസം فِى ٱلصُّورِ കാഹളത്തിൽ, കൊമ്പിൽ فَتَأْتُونَ അപ്പോൾ നിങ്ങൾ വരും, ചെല്ലും أَفْوَاجًا പല കൂട്ടങ്ങളായി, കൂട്ടംകൂട്ടമായി 《19》 وَفُتِحَتِ തുറക്കപ്പെടുകയും ചെയ്യും ٱلسَّمَآءُ ആകാശം فَكَانَتْ എന്നിട്ടത് ആയിരിക്കും أَبْوَٰبًا പല വാതിലുകൾ, പ്രവേശനമാർഗങ്ങൾ, കവാടങ്ങൾ 《20》 وَسُيِّرَتِ നടത്തപ്പെടുകയും ചെയ്യും ٱلْجِبَالُ മല (പർവ്വതം)കൾ فَكَانَتْ എന്നിട്ടവ ആയിത്തീരും سَرَابًا കാനൽ (പോലെ)

---

ക്വിയാമത്തുനാളിലെ സംഭവവികാസങ്ങളാണ് ഇവയെല്ലാം. ഇവയെപ്പറ്റി പലപ്പോഴും- ഇതിന് മുമ്പുള്ള ചില അദ്ധ്യായങ്ങളിലും, താഴെ വരുന്ന അദ്ധ്യായങ്ങളിലും- വിവരിക്കപ്പെട്ടിട്ടുള്ളതാകുന്നു. ആകാശം പൊട്ടിപ്പിളരുമ്പോൾ അതിൽ

ഏർപ്പെടുന്ന വിടവുകളെ ഉദ്ദേശിച്ചാണ് ആകാശം വാതിലുകൾ ആയിത്തീരും (فكانت أبوابا) എന്ന് പറഞ്ഞതെന്നും, അതല്ല, ആകാശത്ത്നിന്ന് മലക്കുകൾ കൂട്ടം കൂട്ടമായി പ്രവഹിക്കുവാനുള്ള പ്രവേശനമാർഗങ്ങൾ അന്ന് തുറക്കപ്പെടുന്നതിനെ ഉദ്ദേശിച്ചാണെന്നും അഭിപ്രായങ്ങളുണ്ട്. അല്ലാഹുവിനറിയാം.

إِنَّ جَهَنَّمَ كَانَتْ مِرْصَادًا ﴿٢١﴾

**﴿21﴾ നിശ്ചയമായും 'ജഹന്നം' [നരകം] ഒരു പതിസ്ഥാനമാകുന്നു;-**

لِّلطَّٰغِينَ مَـَٔابًا ﴿٢٢﴾

**﴿22﴾ അതിക്രമികാരികൾക്ക് സങ്കേത സ്ഥലമായിക്കൊണ്ട്;-**

لَّٰبِثِينَ فِيهَآ أَحْقَابًا ﴿٢٣﴾

**﴿23﴾ (അതെ) അതിൽ പല യുഗങ്ങൾ താമസിക്കുന്നവരായും കൊണ്ട്!**

لَّا يَذُوقُونَ فِيهَا بَرْدًا وَلَا شَرَابًا ﴿٢٤﴾

**﴿24﴾ അതിൽവെച്ച് ഒരു തണുപ്പാകട്ടെ, വല്ല പാനീയമാകട്ടെ അവർ രുചി നോക്കുന്നതല്ല;**

إِلَّا حَمِيمًا وَغَسَّاقًا ﴿٢٥﴾

**﴿25﴾ -അത്യുഷ്ണജലവും (ദുർഗന്ധത്തോടെ ഒഴുകുന്ന) അതിശൈത്യ ജലവുമല്ലാതെ.**

جَزَآءً وِفَاقًا ﴿٢٦﴾

**﴿26﴾ (അവർക്ക്) യോജിച്ച പ്രതിഫലമെന്ന നിലക്ക്!**

---

﴿21﴾ إِنَّ جَهَنَّمَ നിശ്ചയമായും ജഹന്നം (നരകം) كَانَتْ അതാകുന്നു مِرْصَادًا പതിസ്ഥാനം, കാത്തിരിക്കുന്നത്, നിരീക്ഷണസ്ഥലം ﴿22﴾ لِّلطَّٰغِينَ അതിക്രമി(ധിക്കാരി)കൾക്ക് مَـَٔابًا സങ്കേതം (പ്രാപ്യസ്ഥാനം) ആയിട്ട് ﴿23﴾ لَّٰبِثِينَ താമസിക്കുന്ന (കഴിഞ്ഞുകൂടുന്ന)വരായിക്കൊണ്ട് فِيهَآ അതിൽ أَحْقَابًا പല യുഗങ്ങൾ (ദീർഘിച്ച കാലഘട്ടങ്ങൾ) ﴿24﴾ لَّا يَذُوقُونَ അവർ രുചിനോക്കുക (ആസ്വദിക്കുക)യില്ല فِيهَا അതിൽവെച്ച് بَرْدًا ഒരു തണുപ്പും وَلَا شَرَابًا ഒരു പാനീയവുമില്ല ﴿25﴾ إِلَّا حَمِيمًا അത്യുഷ്ണ (ചുട്ടു തിളക്കുന്ന) ജലമല്ലാതെ وَغَسَّاقًا ഗസ്സാകും (ദുർഗന്ധമുള്ള) അതിശൈത്യ ജലവും ﴿26﴾ جَزَآءً പ്രതിഫലമായിട്ട് وِفَاقًا യോജിച്ച, ഒത്തതായ

അതിരുവിട്ടിരുന്ന ധിക്കാരികളെ പതിയിരുന്നു തേടിപ്പിടിക്കുന്ന സ്ഥലമത്രെ നരകം. അതിലെ കാവൽക്കാരായ മലക്കുകൾ അവിടെ പതിയിരിക്കുന്നുണ്ടാകും. പിന്നോക്കം പോകുന്നവരെയും തിരിഞ്ഞുപോകുന്നവരെയും അത് വിളിച്ചുവരുത്തുകതന്നെ ചെയ്യും. (تدعوا من أدبر وتولى–المعارج) അവരുടെ ഏക സങ്കേതമായ നരകത്തിൽനിന്ന് അവർക്ക് ഒരിക്കലും രക്ഷയില്ല. കണക്കറ്റ യുഗങ്ങൾ– അഥവാ എന്നെന്നും– അവരതിൽ തന്നെ കഴിച്ചുകൂട്ടേണ്ടിയിരിക്കുന്നു. അത്യുഗ്രമായ ഉഷ്ണത്തിന് ഒരു ശാന്തിയോ, അസഹനീയമായ ദാഹത്തിന് ഒരു ശമനമോ പോലും അവർക്ക് ആസ്വദിക്കുവാൻ സാദ്ധ്യമല്ല. ദേഹത്തിന് ലഭിക്കുവാനുള്ളത് 'ഹമീം' മാത്രമാകുന്നു. അതാകട്ടെ, വായയും കുടലും വെന്തുരുകിപ്പോകുമാറുള്ള അത്യുഷ്ണജലം! തണുപ്പിന് ലഭിക്കുവാനുള്ളത് 'ഗസ്സാക്വും'! അതാണെങ്കിൽ, നരകത്തിൽനിന്ന് കീണ്ടൊഴുകുന്നതും, ദുർഗന്ധവും അഴുക്കും നിറഞ്ഞതും, നരകത്തിന്റെ ഉഷ്ണത്തെ വെല്ലുമാറ് തണുപ്പുള്ളതും!. അല്ലാഹു നമ്മെ കാക്കട്ടെ. ആമീൻ. ഈ രണ്ടിനെപ്പറ്റിയും സൂറ: സ്വാദ് 57 ൽ വിവരിച്ചത് ഓർക്കുക.

അല്ലാഹുവിന്റെ സന്ദേശങ്ങളെയും, കൽപനകളെയും ധിക്കരിച്ചു അക്രമികളായി ഭൂമിയിൽ ജീവിതകാലം കഴിച്ചുകൂട്ടിയവർക്ക് പരലോകത്തുവെച്ച് അവരുടെ അഭീഷ്ടത്തിനും ഇച്ഛക്കും കടകവിരുദ്ധമായ ഇത്തരം കടുത്ത ശിക്ഷകൾ നൽകുന്നത് തികച്ചും അനുയോജ്യം തന്നെയാണ് എന്നത്രെ 26 -ാം വചനത്തിൽ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്. ഇതിനെല്ലാം ഇടയാക്കിയ അവരുടെ ചെയ്തികളെന്താണെന്ന് അല്ലാഹു എടുത്തുകാട്ടുന്നു:-

إِنَّهُمْ كَانُوا۟ لَا يَرْجُونَ حِسَابًا ﴿٢٧﴾

**﴾27﴿ നിശ്ചയമായും, അവർ വിചാരണയെ പ്രതീക്ഷിക്കുന്നില്ലായിരുന്നു;**

وَكَذَّبُوا۟ بِـَٔايَـٰتِنَا كِذَّابًا ﴿٢٨﴾

**﴾28﴿ നമ്മുടെ ലക്ഷ്യങ്ങളെ അവർ ഒരു (വല്ലാത്ത) വ്യാജമാക്കൽ വ്യാജമാക്കുകയും ചെയ്തു. [ഇതാണ് കാരണം]**

وَكُلَّ شَىْءٍ أَحْصَيْنَـٰهُ كِتَـٰبًا ﴿٢٩﴾

**﴾29﴿ എല്ലാ കാര്യവും തന്നെ, നാം (എഴുതി) രേഖപ്പെടുത്തി തിട്ടമാക്കിവെച്ചിരിക്കുന്നു.**

فَذُوقُواْ فَلَن نَّزِيدَكُمۡ إِلَّا عَذَابًا ﴿٣٠﴾

**《30》 ആകയാൽ, (ഹേ, അതിക്രമികാരികളേ) രുചിനോക്കിക്കൊള്ളുവിൻ! എനി, നിങ്ങൾക്ക് ശിക്ഷയല്ലാതെ (മറ്റൊന്നും) നാം വർദ്ധിപ്പിച്ചുതരുന്നതേയല്ല.**

---

《27》 إِنَّهُمۡ നിശ്ചയമായും അവർ كَانُواْ لَا يَرۡجُونَ അവർ പ്രതീക്ഷിച്ചിരുന്നില്ല حِسَابًا വിചാരണ, കണക്കുനോക്കൽ 《28》 وَكَذَّبُوا അവർ വ്യാജമാക്കുകയും ചെയ്തു بِـَٔايَـٰتِنَا നമ്മുടെ ലക്ഷ്യങ്ങളെ, ദൃഷ്ടാന്തങ്ങളെ كِذَّابًا ഒരു (വലിയ) വ്യാജമാക്കൽ 《29》 وَكُلَّ شَىۡءٍ എല്ലാ കാര്യവും, വസ്തുവും أَحۡصَيۡنَـٰهُ അതിനെ നാം കണക്കാക്കി (തിട്ടപ്പെടുത്തി)യിരിക്കുന്നു كِتَـٰبًا എഴുത്തായി, രേഖപ്പെടുത്തിക്കൊണ്ട് 《30》 فَذُوقُواْ ആകയാൽ ആസ്വദിക്കു (രുചിനോക്കു)വിൻ فَلَن نَّزِيدَكُمۡ എനി നിങ്ങൾക്ക് നാം വർദ്ധിപ്പിക്കുന്നതേയല്ല إِلَّا عَذَابًا ശിക്ഷയല്ലാതെ

---

നരകക്കാരെ സംബന്ധിച്ചടത്തോളം- ക്വത്താദഃ (റ)യിൽനിന്ന് നിവേദനം ചെയ്യപ്പെട്ടതുപോലെ- ഇതിലധികം ഗൗരവമേറിയ മറ്റൊരു വാക്യം ക്വുർആനിൽ ഇല്ലെന്ന് പറയാം. നിങ്ങൾക്ക് എന്തെങ്കിലും എനി കൂടുതൽ നൽകുവാനുണ്ടെങ്കിൽ, അത് കൂടുതൽ ശിക്ഷ മാത്രമാണെന്ന് സർവാധിരാജനായ സ്രഷ്ടാവ് അവരോട് പറയുമ്പോൾ അവരുടെ നിരാശയും സങ്കടവും എത്രമാത്രമായിരിക്കും? ആലോചിച്ചുനോക്കുക! അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ.

## വിഭാഗം- 2

അവിശ്വാസത്തിന്റെ കെടുതികളെയും ശിക്ഷയെയും കുറിച്ച് പ്രസ്താവിച്ചശേഷം സത്യവിശ്വാസികളായ സൽഭാഗ്യവാൻമാർക്ക് അടുത്ത വചനങ്ങളിൽ അല്ലാഹു സന്തോഷവാർത്ത അറിയിക്കുന്നു:-

إِنَّ لِلۡمُتَّقِينَ مَفَازًا ﴿٣١﴾

**《31》 നിശ്ചയമായും സൂക്ഷ്മതയുള്ളവർക്ക് വിജയം (അഥവാ ഭാഗ്യസ്ഥാനം) ഉണ്ട്.**

حَدَآئِقَ وَأَعۡنَـٰبًا ﴿٣٢﴾

**《32》 അതായത്, തോപ്പുകളും, മുന്തിരി (വള്ളി)കളും.**

وَكَوَاعِبَ أَتۡرَابًا ﴿٣٣﴾

**《33》 സമപ്രായക്കാരായ സ്തനം തുടിച്ച തരുണികളും.**

وَكَأْسًا دِهَاقًا ﴿٣٤﴾

﴿34﴾ (കള്ളിന്റെ) നിറഞ്ഞ കോപ്പകളും (ഉണ്ട്).

لَّا يَسْمَعُونَ فِيهَا لَغْوًا وَلَا كِذَّٰبًا ﴿٣٥﴾

﴿35﴾ അവിടത്തിൽവെച്ച് വല്ല അനാവശ്യമാകട്ടെ, വ്യാജവാർത്തയാകട്ടെ അവർ കേൾക്കുന്നതല്ല.

جَزَآءً مِّن رَّبِّكَ عَطَآءً حِسَابًا ﴿٣٦﴾

﴿36﴾ നിന്റെ രക്ഷിതാവിങ്കൽനിന്നുള്ള പ്രതിഫലം! അതായത്, കണക്കൊത്ത [തികച്ചും മതിയായ] സമ്മാനം!

رَّبِّ ٱلسَّمَٰوَٰتِ وَٱلْأَرْضِ وَمَا بَيْنَهُمَا ٱلرَّحْمَٰنِ ۖ لَا يَمْلِكُونَ مِنْهُ خِطَابًا ﴿٣٧﴾

﴿37﴾ (അതെ) ആകാശങ്ങളുടെയും, ഭൂമിയുടെയും, അവ രണ്ടിനുമിടയിലുള്ളതിന്റെയും രക്ഷിതാവിന്റെ -പരമകാരുണികനായുള്ളവന്റെ -(വക സമ്മാനം)! അവനോട് അഭിമുഖസംസാരത്തിന് അവർക്ക് (ആർക്കും) സാധിക്കുകയില്ല.

يَوْمَ يَقُومُ ٱلرُّوحُ وَٱلْمَلَٰٓئِكَةُ صَفًّا ۖ لَّا يَتَكَلَّمُونَ إِلَّا مَنْ أَذِنَ لَهُ ٱلرَّحْمَٰنُ وَقَالَ صَوَابًا ﴿٣٨﴾

﴿38﴾ 'റൂഹും' [ആത്മാവും] മലക്കുകളും അണിയായി നിൽക്കുന്ന ദിവസം;- (അന്ന്) പരമകാരുണികനായുള്ളവൻ ഏതൊരുവന് അനുമതി നൽകുകയും, താൻ ശരിയായത് പറയുകയും ചെയ്തിരിക്കുന്നുവോ അവനല്ലാതെ അവർ (ആരും തന്നെ )സംസാരിക്കുകയില്ല.

---

﴿31﴾ إِنَّ لِلْمُتَّقِينَ നിശ്ചയമായും സൂക്ഷ്മതയുള്ളവർക്കു (ഭയഭക്തൻമാർക്കു)ണ്ട് مَفَازًا വിജയം, ഭാഗ്യത്തിന്റെ സ്ഥലം ﴿32﴾ حَدَآئِقَ അതായത് തോപ്പുകൾ وَأَعْنَٰبًا മുന്തിരികളും ﴿33﴾ وَكَوَاعِبَ സ്തനം തുടിച്ച തരുണികളും أَتْرَابًا സമപ്രായക്കാരായ, ഇണയൊത്ത ﴿34﴾ وَكَأْسًا (കള്ളിന്റെ) കോപ്പയും دِهَاقًا നിറഞ്ഞ, സമർത്ഥമായ ﴿35﴾ لَّا يَسْمَعُونَ അവർ കേൾക്കയില്ല فِيهَا അതിൽവെച്ച് لَغْوًا ഒരു അനാവശ്യവും, നിരർത്ഥവും وَلَا كِذَّٰبًا വ്യാജമായതും ഇല്ല ﴿36﴾ جَزَآءً പ്രതിഫലം, പ്രതിഫലമായിട്ട് مِّن رَّبِّكَ നിന്റെ രക്ഷിതാവിങ്കൽനിന്ന് عَطَآءً സമ്മാനം, ദാനം حِسَابًا

കണക്കൊത്ത, മതിയായ, തികഞ്ഞ ﴾37﴿ رَّبِّ ٱلسَّمَـٰوَٰتِ അതായത് ആകാശ ങ്ങളുടെ രക്ഷിതാവ് وَٱلْأَرْضِ ഭൂമിയുടെയും وَمَا بَيْنَهُمَا അവ രണ്ടിനിടയിലുള്ളതി ന്റെയും ٱلرَّحْمَـٰنِ പരമകാരുണികനായുള്ളവൻ لَا يَمْلِكُونَ അവർ അധീനമാക്കുക (അവർക്ക് സാധ്യമാകുക)യില്ല مِنْهُ അവനോട് خِطَابًا അഭിമുഖഭാഷണം, സംസാരം ﴾38﴿ يَوْمَ يَقُومُ നിൽക്കുന്ന ദിവസം ٱلرُّوحُ റൂഹ് (ആത്മാവ്) وَٱلْمَلَـٰٓئِكَةُ മലക്കു കളും صَفًّا അണിയായി لَّا يَتَكَلَّمُونَ അവർ സംസാരിക്കയില്ല إِلَّا مَنْ യാതൊരുവ നല്ലാതെ أَذِنَ لَهُ അവന് അനുവാദം നൽകിയിരിക്കുന്നു ٱلرَّحْمَـٰنُ പരമകാരുണികൻ وَقَالَ താൻ പറയുകയും ചെയ്തിരിക്കുന്നു صَوَابًا ശരിയായത്, നേരെയുള്ളത്, ചൊവ്വായത്

---

വ്യാജവാദികളുടെ ശിക്ഷകളെക്കുറിച്ച് പറഞ്ഞപ്പോൾ 26 -ാം വചനത്തിൽ 'യോജിച്ച പ്രതിഫലം (جزاء وفاقا)' എന്ന് പറഞ്ഞുവല്ലോ. ഭയഭക്തൻമാരുടെ പ്രതി ഫലത്തെപ്പറ്റി ഇവിടെ പറഞ്ഞത് നോക്കുക: 'നിന്റെ റബ്ബിന്റെ പക്കൽനിന്നുള്ള പ്രതിഫലം (جزاء من ربك)'എന്നും, 'മതിയായ സമ്മാനം (عطاء حسابا)'എന്നും വിശേ ഷിപ്പിച്ചിരിക്കുന്നു. ദുഷ്ക്കർമങ്ങൾക്കുള്ള പ്രതിഫലം അവക്ക് സമാനമായ ശിക്ഷ മാത്രമായിരിക്കുമല്ലോ. സൽക്കർമങ്ങൾക്കുള്ള പ്രതിഫലമാകട്ടെ, പത്തിരട്ടിയും അതിലധികവുമായിരിക്കുമെന്ന് അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു. അപ്പോൾ രണ്ടുകൂട്ടരുടെ പ്രതിഫലത്തെയും വ്യത്യസ്ത രൂപത്തിൽ വിശേഷിപ്പിച്ചതിന്റെ രഹസ്യം മനസ്സിലാക്കാവുന്നതാണ്.

അണിയണിയായി നിൽക്കുന്ന മലക്കുകളുടെ വലയത്തിൽ സൃഷ്ടിക ളെല്ലാം ഭയവിഹ്വലരായി നിലകൊള്ളുന്ന ആ മഹാസമ്മേളനത്തിൽ, പ്രവാച കൻമാർപോലും 'എന്റെ കാര്യം, എന്റെ കാര്യം'എന്ന് പറഞ്ഞേക്കുന്ന ആ ഭയ ങ്കരദിനത്തിൽ, തന്നെപ്പറ്റി എന്ത് തീരുമാനമാണ് ലോകനിയന്താവ് തീരുമാനി ക്കുന്നതെന്ന് ഓരോരുത്തനും പരിഭ്രാന്തിയോടെ നിശ്ചലമായി കാത്തുനിൽക്കുന്ന ആ സ്തംഭനഘട്ടത്തിൽ, അല്ലാഹുവിന്റെ അനുമതി കൂടാതെ വല്ലതും ഉരിയാടു വാൻ ആർക്ക് സാധിക്കും?! ഇല്ല. അവൻ അനുമതി നൽകുകയും, അവൻ തൃപ്തി പ്പെടുകയും ചെയ്തവർക്കല്ലാതെ അവിടെവെച്ച് മിണ്ടുവാൻ സാധ്യമല്ല. يوم يأتي لا تكلم نفس إلا باذنه– هود:١٠٥ (അത് വന്നെത്തുന്ന ദിവസം ഒരാളും തന്നെ അവന്റെ- അല്ലാഹുവിന്റെ- അനുവാദമില്ലാതെ സംസാരിക്കയില്ല.) من ذا الذي يشفع عنده إلا بانه – البقرة:٢٥٥ (അവന്റെ അനുവാദമില്ലാതെ അവന്റെ അടു ക്കൽ ആർ ശുപാർശ ചെയ്യും?) സംസാരിക്കുവാൻ അനുമതി ലഭിക്കുന്നത് ആർക്കായിരിക്കുമെന്ന് وقال صوابا (ശരിയായത് പറയുകയും ചെയ്യും) എന്ന വാക്യം മുഖേന അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. അഥവാ, ഇഹത്തിൽവെച്ച് തൗഹീ ദിന്റെ വാക്യവും തദടിസ്ഥാനത്തിലുള്ള തത്വങ്ങളും സമ്മതിച്ചവർ.

റൂഹും മലക്കുകളും ( الروح والملائكة) എന്ന് പറഞ്ഞുവല്ലോ. ഇവിടെ റൂഹുകൊണ്ട് ഉദ്ദേശ്യം ജിബ്രീൽ (അ) എന്ന മലക്കാണെന്നും, മനുഷ്യാത്മാ

ക്കളാണെന്നും മറ്റും അഭിപ്രായങ്ങളുണ്ട്. ജിബ്‌രീലിനെപ്പറ്റി റൂഹ് എന്ന് ക്വുർആനിലും ഹദീഥിലും ഉപയോഗിക്കാറുള്ളതാണ്. എങ്കിലും- ഇമാം ഇബ്നു കഥീർ (റ) അഭിപ്രായപ്പെട്ടതുപോലെ- ഇവിടെ മനുഷ്യാത്മാക്കളാണ് ഉദ്ദേശ്യ മെന്ന് വെക്കുന്നതാണ് കൂടുതൽ സന്ദർഭോചിതമായിക്കാണുന്നത്. الله اعلم

ذَٰلِكَ ٱلْيَوْمُ ٱلْحَقُّ ۖ فَمَن شَآءَ ٱتَّخَذَ إِلَىٰ رَبِّهِۦ مَـَٔابًا ﴿٣٩﴾

**《39》 അതത്രെ, യഥാർത്ഥദിവസം! ആകയാൽ, (വേണമെന്ന്) ആർ ഉദ്ദേശിച്ചുവോ അവൻ തന്റെ രക്ഷിതാവിങ്കലേക്ക് (മടങ്ങുവാനുള്ള) സങ്കേതം ഏർപ്പെടുത്തിക്കൊള്ളട്ടെ.**

إِنَّآ أَنذَرْنَـٰكُمْ عَذَابًا قَرِيبًا يَوْمَ يَنظُرُ ٱلْمَرْءُ مَا قَدَّمَتْ يَدَاهُ وَيَقُولُ ٱلْكَافِرُ يَـٰلَيْتَنِى كُنتُ تُرَٰبًۢا ﴿٤٠﴾

**《40》(ജനങ്ങളേ) നിശ്ചയമായും, സമീപസ്ഥമായ ഒരു ശിക്ഷയെക്കുറിച്ച് നിങ്ങൾക്ക് നാം (ഇതാ) മുന്നറിയിപ്പ് നൽകിയിരിക്കുന്നു! (അതെ) മനുഷ്യൻ തന്റെ കരങ്ങൾ മുൻചെയ്തുവെച്ചതിനെ നോക്കിക്കാണുന്ന ദിവസം;- അവിശ്വാസിയായുള്ളവൻ (അന്ന്) പറയും: 'അയ്യോ! ഞാൻ മണ്ണായിരുന്നെങ്കിൽ നന്നായേനേ!' എന്ന്.**

---

《39》 ذَٰلِكَ അത്, അതത്രെ ٱلْيَوْمُ ٱلْحَقُّ യഥാർത്ഥ ദിവസം فَمَن شَآءَ ആകയാൽ, (എന്നാൽ) ആർ ഉദ്ദേശിച്ചുവോ ٱتَّخَذَ അവൻ ഏർപ്പെടുത്തട്ടെ, ഉണ്ടാക്കട്ടെ إِلَىٰ رَبِّهِۦ തന്റെ റബ്ബിങ്കലേക്ക് مَـَٔابًا ഒരു സങ്കേതം, മടക്കസ്ഥാനം, മടക്കം 《40》 إِنَّآ നിശ്ചയമായും നാം أَنذَرْنَـٰكُمْ നിങ്ങൾക്ക് മുന്നറിയിപ്പ് (താക്കീത്) നൽകിയിരിക്കുന്നു عَذَابًا ഒരു ശിക്ഷയെ(ക്കുറിച്ച്) قَرِيبًا അടുത്ത, സമീപസ്ഥമായ يَوْمَ يَنظُرُ നോക്കുന്ന (കാണുന്ന) ദിവസം ٱلْمَرْءُ മനുഷ്യൻ مَا قَدَّمَتْ മുൻചെയ്തതിനെ يَدَاهُ തന്റെ രണ്ട് കരങ്ങൾ, കൈകൾ وَيَقُولُ പറയുകയും ചെയ്യും, പറയുന്നതുമായ ٱلْكَافِرُ അവിശ്വാസി يَـٰلَيْتَنِى അയ്യോ ഞാനായെങ്കിൽ നന്നായിരുന്നേനേ كُنتُ ആയിരുന്നു (എങ്കിൽ) تُرَٰبًا മണ്ണ്

---

അന്നത്തെ ഭയങ്കരതയും കഠിനശിക്ഷകളും കാണുമ്പോൾ അവിശ്വാസികൾ കൊതിച്ചുപോകും:'തങ്ങൾ മനുഷ്യരായി സൃഷ്ടിക്കപ്പെടാതെ വെറും മണ്ണായിരുന്നുവെങ്കിൽ നന്നായേനെ! എന്നാൽ ഇതൊന്നും അനുഭവിക്കേണ്ടിവരികയില്ലായിരുന്നുവല്ലോ!!' എന്നൊക്കെ. അബൂഹുറയ്റഃ (റ)യിൽ നിന്നും ഇപ്രകാരം നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: എല്ലാ സൃഷ്ടികളും ക്വിയാമത്തുനാ

ളിൽ ഒരുമിച്ചുകൂട്ടപ്പെടും. കാലികളും പറവകളും ഇതര ജീവികളുമെല്ലാം തന്നെ. അങ്ങനെ, കൊമ്പില്ലാത്തവർക്ക് കൊമ്പുള്ള ജീവികളിൽനിന്ന് പ്രതികാരം എടുത്തുകൊള്ളത്തക്കവണ്ണം അല്ലാഹു നടപടിയെടുക്കും. പിന്നീട് അവയോട് അല്ലാഹു 'നിങ്ങൾ മണ്ണായിക്കൊള്ളുക' എന്ന് പറയും. അപ്പോഴാണ് അവിശ്വാസിയായവൻ 'അയ്യോ, ഞാൻ മണ്ണായിരുന്നെങ്കിൽ നന്നായേനേ!' എന്ന് പറയുക. (ابن جرير وابن المنذر والبيهقي وأبو حاتم)

لله الحمد والمنة والفضل

سورة النازعات

# 79. സൂറതു ന്നാസിആത്ത്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 46 - വിഭാഗം (റുകൂഉ്) 2

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَٱلنَّـٰزِعَـٰتِ غَرۡقٗا ﴿١﴾

**﴿1﴾ മുഴുകി പ്രവേശിച്ചു (നിർദ്ദയം) ഊരിയെടുക്കുന്നവ തന്നെയാണ (സത്യം)!**

وَٱلنَّـٰشِطَـٰتِ نَشۡطٗا ﴿٢﴾

**﴿2﴾ വേഗതയിൽ (സൗമ്യമായി) അഴിച്ചുവിടുന്നവ തന്നെയാണ (സത്യം)!**

وَٱلسَّـٰبِحَـٰتِ سَبۡحٗا ﴿٣﴾

**﴿3﴾ ഒരു (ശക്തമായ) ഒഴുക്ക് ഒഴുകിവരുന്നവ തന്നെയാണ (സത്യം)!**

فَٱلسَّـٰبِقَـٰتِ سَبۡقٗا ﴿٤﴾

**﴿4﴾ എന്നിട്ട്, മുന്നോട്ട് കുതിച്ചു പോകുന്നവ തന്നെയാണ (സത്യം)!**

فَٱلۡمُدَبِّرَٰتِ أَمۡرٗا ﴿٥﴾

**﴿5﴾ എന്നിട്ട്, കൽപന (വ്യവസ്ഥ പ്രകാരം) ചിട്ടപ്പെടുത്തുന്നവ തന്നെയാണ (സത്യം)!**

---

﴿1﴾ وَٱلنَّـٰزِعَـٰتِ ഊരിയെടുക്കുന്നവ (നീക്കുന്നവ, പിടിച്ചുവലിക്കുന്നവ) തന്നെയാണ غَرۡقٗا മുങ്ങി (മുഴുകി പ്രവേശിച്ചു- നിർദ്ദയമായി)ക്കൊണ്ട് ﴿2﴾ وَٱلنَّـٰشِطَـٰتِ അഴിച്ചുവിടുന്നവ (വേഗം എടുക്കുന്നവ) തന്നെയാണ نَشۡطٗا ഒരു (വേഗത്തിലുള്ള- സൗമ്യമായ) അഴിച്ചുവിടൽ ﴿3﴾ وَٱلسَّـٰبِحَـٰتِ നീന്തുന്ന (ഒഴുകിവരുന്ന- വേഗം ഇറങ്ങിവരുന്ന)വ തന്നെയാണ سَبۡحٗا ഒരു (ശക്തമായ) നീന്തൽ, ഇറങ്ങൽ ﴿4﴾ فَٱلسَّـٰبِقَـٰتِ എന്നിട്ട് (അങ്ങനെ) മുൻകടക്കുന്നവ (മുന്നോട്ട് ഗമിക്കുന്ന- കുതിച്ചു

പോകുന്നവ) തന്നെയാണ سَبْقًا മുൻകടക്കൽ (ഊക്കോടെ) ﴾5﴿ فَٱلْمُدَبِّرَٰتِ എന്നിട്ട് (അങ്ങനെ, പിന്നെ) ചിട്ടപ്പെടുത്തുന്ന (വ്യവസ്ഥപ്പെടുത്തുന്ന -പരിപാടിയിടുന്ന) വതന്നെയാണ أَمْرًا കൽപനയെ, കാര്യത്തെ

---

മരണസമയത്ത് മനുഷ്യരുടെ ആത്മാക്കളെ പിടിച്ചെടുക്കുന്ന മലക്കുകളെക്കൊണ്ട് അല്ലാഹു ഈ വചനങ്ങളിൽ സത്യം ചെയ്യുന്നു. അതോടൊപ്പം അവർ ആ കൃത്യം നിർവ്വഹിക്കുന്നതിന്റെ സ്വഭാവവും ചൂണ്ടിക്കാട്ടുന്നു. അവിശ്വാസികളുടെ ആത്മാക്കളെ പിടിച്ചെടുക്കുന്നത് വളരെ നിർദ്ദയമായ രീതിയിലായിരിക്കും. ഒരു ജലാശയത്തിനടിയിൽ മുങ്ങിത്തപ്പുന്നതുപോലെ ശരീരത്തിന്റെ നാനാഭാഗങ്ങളിലും അവർ മുഴുകി പ്രവേശിക്കും. മരണമടയുന്നവൻ അതിനാൽ അങ്ങേഅറ്റം വേദനയും യാതനും അനുഭവിക്കയും ചെയ്യും. ഇതാണ് 1 -ാം വചനത്തിൽ സൂചിപ്പിക്കുന്നത്. അവിശ്വാസികളുടെ മരണവേളയിൽ മലക്കുകൾ അവരോട് വളരെ പരുഷമായ നിലയിൽ പെരുമാറുന്നതിനെപ്പറ്റി സൂറ: മുഹമ്മദ് 27 ലും, അൻഫാൽ 50 ലും, അൻആം 93 ലും പ്രസ്താവിച്ചിട്ടുള്ളത് സ്മരണീയമാകുന്നു. എന്നാൽ, സജ്ജനങ്ങളുടെ ആത്മാക്കളെ പിടിച്ചെടുക്കുന്നതാകട്ടെ, വളരെ സൗമ്യത്തിലും വേഗത്തിലുമായിരിക്കും. അഥവാ കെട്ടിയിട്ട മൃഗത്തെ കെട്ടഴിച്ചുകൊണ്ട് പോകുന്നതുപോലെ വളരെ വേഗത്തിലും സന്തോഷത്തോടുകൂടിയുമായിരിക്കും. മലക്കുകൾ അവർക്ക് സലാം പറയുകയും, സന്തോഷവാർത്ത അറിയിക്കുകയും ചെയ്യുന്നു. സൂറ: നഹ്ൽ 32 ൽ ഇതിനെക്കുറിച്ച് പ്രസ്താവിക്കുന്നത് കാണാം. 2 -ാം വചനത്തിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നത് ഇതിനെപ്പറ്റിയാണ്. 3 -ാം വചനത്തിൽ, ആകാശത്തുനിന്ന് മലക്കുകൾ അതിവേഗം ഇറങ്ങിവരുന്നതിനെയും, 4 -ാം വചനത്തിൽ, അനന്തരം സജ്ജനങ്ങളിലേക്ക് ധൃതിയിൽകൊണ്ടുപോയി എത്തിക്കുന്നതിനെയും സൂചിപ്പിച്ചിരിക്കുന്നു. മേൽ വിവരിച്ചതും അതല്ലാത്തതുമടക്കം ഭൂമിയിൽ നടപ്പാക്കുവാൻ കൽപിക്കപ്പെട്ട കാര്യങ്ങളെല്ലാം ചിട്ടയും പരിപാടിയുമനുസരിച്ച് മലക്കുകൾ നടത്തുന്നതിനെക്കുറിച്ചാണ് 5 -ാം വചനത്തിൽ സൂചന.

ഈ അഞ്ച് സത്യവചനങ്ങളിലും ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് മലക്കുകളാണ് എന്ന നിലക്കാണ് നാം മുകളിൽ വിവരിച്ചത്. എന്നാൽ ഇവിടെ വേറെയും അഭിപ്രായങ്ങൾ ഇല്ലാതില്ല. അഞ്ചും- അല്ലെങ്കിൽ ആദ്യത്തെ നാലും- നക്ഷത്രങ്ങളെ ഉദ്ദേശിച്ചാണെന്നും, യുദ്ധക്കുതിരകളെക്കുറിച്ചാണെന്നും വ്യാഖ്യാതാക്കളിൽ അഭിപ്രായക്കാരുണ്ട്. ഓരോന്നിനും അതിനനുസരിച്ച വ്യാഖ്യാനങ്ങളും കാണാം. ഒന്നിലധികം സന്ദർഭങ്ങളിൽ മുമ്പ് നാം ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ, അല്ലാഹു ഉപയോഗിച്ച വാക്കുകളുടെ അർത്ഥവ്യാപ്തിയിൽ ഉൾക്കൊള്ളിക്കാവുന്ന അഭിപ്രായങ്ങൾ തന്നെയാണവ എന്ന് സമ്മതിക്കാം. പക്ഷേ, സ്വഹാബികളിൽനിന്നും, മുൻഗാമികളായ മഹാൻമാരിൽനിന്നും ഭൂരിഭാഗം ആളുകളും സ്വീകരിച്ചുവന്നിട്ടുള്ളത് നാം ഒന്നാമത് വിവരിച്ച അതേ അഭിപ്രായമാകുന്നു. ആദ്യത്തെ നാല് വചനങ്ങളിൽ ഉദ്ദേശിക്കപ്പെട്ടത് മലക്കുകളെന്നുവെച്ചാൽപോലും, അഞ്ചാം വചനത്തിൽ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത് മലക്കുകൾ തന്നെയാണെന്ന

കാര്യത്തിൽ ക്വുർആൻ വ്യാഖ്യാതാക്കളെല്ലാം യോജിച്ചവരാണെന്ന് ഇമാം റാസീ (റ), ഇബ്നു കഥീർ (റ) മുതലായവർ വ്യക്തമാക്കിയിട്ടുള്ളതും പ്രസ്താവ്യമാകുന്നു.

يَوْمَ تَرْجُفُ ٱلرَّاجِفَةُ ﴿٦﴾

**﴾6﴿ കിടിലം കൊള്ളുന്നത് കിടിലംകൊള്ളുന്ന ദിവസം!-**

تَتْبَعُهَا ٱلرَّادِفَةُ ﴿٧﴾

**﴾7﴿ പിന്നാലെ വരുന്നത് അതിനെത്തുടർന്ന് വരുന്നതാണ്.**

قُلُوبٌ يَوْمَئِذٍ وَاجِفَةٌ ﴿٨﴾

**﴾8﴿ അന്നത്തെ ദിവസം ചില ഹൃദയങ്ങൾ (പേടിച്ചു) വിറകൊള്ളുന്നവയായിരിക്കും;**

أَبْصَـٰرُهَا خَـٰشِعَةٌ ﴿٩﴾

**﴾9﴿ അവയുടെ കണ്ണുകൾ (വിനയപ്പെട്ടു) താഴ്മചെയ്യുന്നവയായിരിക്കും.**

---

﴾6﴿ يَوْمَ تَرْجُفُ വിറകൊള്ളുന്ന (കിടിലംകൊള്ളുന്ന) ദിവസം ٱلرَّاجِفَةُ വിറ (കിടിലം) കൊള്ളുന്നത് ﴾7﴿ تَتْبَعُهَا അതിനെ പിൻതുടരും, തുടർന്നുവരും ٱلرَّادِفَةُ തുടർന്ന് വരുന്നത്, പിന്നാലെയുള്ളത് ﴾8﴿ قُلُوبٌ ചില ഹൃദയങ്ങൾ يَوْمَئِذٍ അന്ന് وَاجِفَةٌ ഭയവിഹ്വലമായിരിക്കും, വിറകൊള്ളുന്നതായിരിക്കും ﴾9﴿ أَبْصَـٰرُهَا അവയുടെ കണ്ണുകൾ, ദൃഷ്ടികൾ خَـٰشِعَةٌ താഴ്മ (ഭക്തി- വിനയം- എളിമ) കാട്ടുന്നതായിരിക്കും

---

ക്വിയാമത്ത്നാളിൽ ലോകം ആകമാനം കിടുകിട വിറപ്പിക്കുന്ന ആദ്യത്തെ കാഹളം ഊത്തിനെക്കുറിച്ചാണ് 6 -ാം വചനത്തിൽ സൂചിപ്പിക്കുന്നത്. അതിനുശേഷം, എല്ലാവരെയും ഉയിർത്തെഴുന്നേൽപിക്കുന്ന രണ്ടാമത്തെ ഊത്താണ് 7 -ാം വചനത്തിൽ സൂചിപ്പിച്ചിരിക്കുന്നത്. രണ്ട് ഊത്തുകളെക്കുറിച്ചും ക്വുർആൻ ഒന്നിലധികം സ്ഥലത്ത് പ്രസ്താവിച്ചിട്ടുള്ളതാണ്. അവിശ്വാസികൾക്ക് അന്നത്തെ ദിവസം അങ്ങേഅറ്റം ഭയവും, പരിഭ്രാന്തിയും, അപമാനവും നേരിടും. അതിനുള്ള കാരണം ഇതാണ്:-

يَقُولُونَ أَءِنَّا لَمَرْدُودُونَ فِى ٱلْحَافِرَةِ ﴿١٠﴾

**﴾10﴿ അവർ പറയുന്നു: 'നിശ്ചയമായും, നാം കുഴിയിൽ വെച്ച് (മുൻസ്ഥിതിയിൽ) മടക്കപ്പെടുന്നവരാണോ?!'**

أَءِذَا كُنَّا عِظَـٰمًا نَّخِرَةً ﴿١١﴾

**﴾11﴿ നാം ജീർണിച്ച എല്ലുകളായിത്തീർന്നിട്ടാണോ (ആ മടക്കം)?!**

قَالُواْ تِلْكَ إِذًا كَرَّةٌ خَاسِرَةٌ ﴿١٢﴾

《12》 അവർ പറയുകയാണ്: അങ്ങനെയാണെങ്കിൽ, നഷ്ടകരമായ ഒരു തിരിച്ചുവരവത്രെ അത്.

---

《10》 يَقُولُونَ അവർ പറയുന്നു, പറയും أَءِنَّا നാമോ, നാമാണോ لَمَرْدُودُونَ മടക്കപ്പെടുന്നവർ തന്നെ فِى ٱلْحَافِرَةِ കുഴിയിൽ (ക്വബ്‌റിൽ) വെച്ച്, മുൻസ്ഥിതിയിൽ 《11》 أَءِذَا كُنَّا നാം ആയിട്ടാണോ عِظَـٰمًا എല്ല് (അസ്ഥി)കൾ نَّخِرَةً ദ്രവിച്ച, ജീർണിച്ച, നുരുമ്പിയ 《12》 قَالُواْ അവർ പറഞ്ഞു, പറയുകയാണ് تِلْكَ അത് إِذًا എന്നാൽ (അങ്ങനെയാണെങ്കിൽ) كَرَّةٌ ഒരു തിരിച്ചുവരവാണ്, മടക്കമത്രെ خَاسِرَةٌ നഷ്ടകരമായ

---

حافرة എന്ന വാക്കിന് 'കുഴി' എന്നർത്ഥം. 'വന്ന വഴിക്ക് തന്നെ മടങ്ങി', 'വന്നപാടെ തിരിച്ചുപോയി,' എന്നിങ്ങനെയുള്ള അർത്ഥത്തിൽ رجع في الحافرة (അവൻ തന്റെ കുഴിയിൽവെച്ച് മടങ്ങി) എന്ന് അറബിയിൽ പറയപ്പെടാറുണ്ട്. 'നിന്ന കുഴിയിൽനിന്ന് നീങ്ങിയില്ല' എന്നും മറ്റും മലയാളത്തിലും പറയാറുണ്ടല്ലോ അതുപോലെയുള്ള ഒരു പ്രയോഗമാണിതും. ഇതനുസരിച്ച് (10 -ാം വചനത്തിൽ) في الحافرة എന്നതിന് في الحالة الأولى (മുൻസ്ഥിതിയിൽ) എന്നാണ് പല വ്യാഖ്യാതാക്കളും അർത്ഥം കൽപിച്ചിരിക്കുന്നത്. 'ക്വബ്‌റുകളാകുന്ന കുഴിയിൽ വെച്ച്' എന്നും അർത്ഥം കൽപിക്കപ്പെട്ടിട്ടുണ്ട്. രണ്ടായാലും സാരം വ്യക്തമാണ്. മരണാനന്തര ജീവിതത്തെ നിഷേധിക്കുന്ന മുശ്‌രിക്കുകൾ പരിഹാസപൂർവ്വം പറയുന്ന വാക്കുകളാണ് അല്ലാഹു ഈ വചനങ്ങളിൽ ഉദ്ധരിച്ചിരിക്കുന്നത്. മരണശേഷം എല്ലുകൾപോലും ദ്രവിച്ച് ജീർണിച്ചു കഴിഞ്ഞിട്ട് പിന്നെയും ഞങ്ങളെ ക്വബ്‌റുകളിൽ വെച്ച് മുൻസ്ഥിതിയിൽ ജീവിപ്പിക്കുമെന്നാണോ നിങ്ങൾ പറയുന്നത്? ആശ്ചര്യം! അങ്ങനെയാണെങ്കിൽ അത് ഞങ്ങളെ സംബന്ധിച്ചിടത്തോളം വമ്പിച്ച നഷ്ടമായിരിക്കുമല്ലോ. ഞങ്ങൾ ആ ജീവിതത്തിലേക്കുള്ള യാതൊരു ഒരുക്കവും ചെയ്തിട്ടില്ലല്ലോ എന്ന് സാരം.

'അങ്ങനെയാണെങ്കിൽ അത് നഷ്ടകരമായ ഒരു തിരിച്ചുവരവായിരിക്കും. (تلك إذا كرة خاسرة)' എന്ന് ആ സത്യനിഷേധികൾ പരിഹാസപൂർവ്വം പറയുന്ന വാക്കാണെങ്കിലും ബുദ്ധിയുള്ളവരെ ഇരുത്തിച്ചിന്തിപ്പിക്കുമാറുള്ള ഒരു യാഥാർത്ഥ്യം ആ വാക്കിൽ അടങ്ങിയിരിക്കുന്നു. താഴെ കാണുന്ന കവിവാക്യം ആ യാഥാർത്ഥ്യം ചൂണ്ടിക്കാട്ടുന്നു:-

قَالَ الْمُنَجِّمُ وَالطَّبِيبُ كِلاَهُمَا لَنْ يَحْشَرَ الْأَمْوَاتُ قُلْتُ إِلَيْكُمَا

إِنْ صَحَّ قَوْلكما فَلَسْتُ بِخَاسِرٍ أَوْ صَحَّ قَوْلِي فَالْخَسَارُ عَلَيْكُمَا

(സാരം: ഗോളശാസ്ത്രക്കാരനും ശരീരശാസ്ത്രക്കാരനും പറയുന്നു, മരണപ്പെട്ടവർ ഒരുമിച്ചു കൂട്ടപ്പെടുകയില്ല എന്ന്. ഞാൻ പറയുന്നു: നിൽക്കട്ടെ! നിങ്ങൾ പറഞ്ഞത് ശരിയാണെങ്കിൽ, ഞാൻ നഷ്ടക്കാരനല്ല. അഥവാ ഞാൻ പറഞ്ഞത് ശരിയാണെങ്കിൽ, നഷ്ടം സംഭവിക്കുന്നത് നിങ്ങൾ രണ്ട് കൂട്ടർക്കുമായിരിക്കും.) മരണാനന്തരജീവിതം യഥാർത്ഥത്തിൽ സംഭവിക്കുകയില്ലെന്നുവരുന്നപക്ഷം നിങ്ങളെപ്പോലെത്തന്നെ എനിക്കും യാതൊരു ദോഷവും ബാധിക്കാനില്ല; നേരെമറിച്ച് ഞാൻ പറയുംപോലെ, അത് യഥാർത്ഥമായി സംഭവിക്കുമെന്നുവന്നാൽ, നിശ്ചയമായും നിങ്ങൾക്ക് വമ്പിച്ച നാശമാണുണ്ടായിരിക്കുക. എനിക്കൊരു നഷ്ടവും വരാനില്ല. കാരണം, ഞാൻ നേരത്തെത്തന്നെ അതിൽ വിശ്വസിക്കുകയും, ആ അടിസ്ഥാനത്തിൽ ജീവിക്കുകയും ചെയ്യുന്നു. നിങ്ങൾ അതിനെ നിഷേധിക്കുന്ന വരാകകൊണ്ട് അതിന്നായി യാതൊരു ഒരുക്കവും നിങ്ങൾ ചെയ്യുന്നില്ല എന്ന് താൽപര്യം. അല്ലാഹു പറയുന്നു:-)

فَإِنَّمَا هِيَ زَجْرَةٌ وَٰحِدَةٌ ﴿١٣﴾

**《13》 എന്നാൽ, അത് ഒരേ ഒരു (ഘോര) ശബ്ദം മാത്രമായിരിക്കും.**

فَإِذَا هُم بِٱلسَّاهِرَةِ ﴿١٤﴾

**《14》 അപ്പോഴേക്ക് അവരതാ ഭൂമുഖത്തായിരിക്കും!**

---

《13》 فَإِنَّمَا هِيَ എന്നാൽ നിശ്ചയമായും അത് زَجْرَةٌ (വമ്പിച്ച) ഒരു ശബ്ദം ഇരമ്പൽ (മാത്രം) ആയിരിക്കും وَٰحِدَةٌ ഒരേ, ഏക 《14》 فَإِذَا هُم അപ്പോൾ അവരതാ بِٱلسَّاهِرَةِ ഭൂമുഖത്ത് (ഭൂമിയിൽ- നഗ്നമായ മൈതാനത്ത്) ആയിരിക്കും

---

കാഹളത്തിൽ ഊതപ്പെടുമ്പോൾ ഭൂമിയുടെ ഇന്നത്തെ നിലയെല്ലാം മാറിപ്പോകുമെന്നും, എല്ലാം സമനിരപ്പാക്കപ്പെടുന്നതാണെന്നും ക്വുർആനിൽ പലപ്പോഴും പ്രസ്താവിച്ചിട്ടുള്ളതാണ്. രണ്ടാമത്തെ ഊത്തിനെത്തുടർന്ന് എല്ലാവരും ക്വബ്റുകളിൽനിന്ന് പെട്ടെന്ന് എഴുന്നേറ്റ് പുറത്തുവരുകയും, 'മഹ്ശറി'ൽ സമ്മേളിക്കുകയും ചെയ്യും. ഇതാണ് ഈ വചനങ്ങളിൽ പ്രസ്താവിക്കുന്നത്. അടുത്ത വചനങ്ങളിൽ ഈ മുശ്രിക്കുകളെക്കാൾ വമ്പിച്ച ശക്തനും ധിക്കാരിയുമായിരുന്ന ഫിർഔന്റെ ചരിത്രം ഓർമിപ്പിക്കുന്നു:-

هَلْ أَتَىٰكَ حَدِيثُ مُوسَىٰٓ ﴿١٥﴾

**《15》 (നബിയേ) നിനക്ക് മൂസായുടെ വർത്തമാനം വന്നിരിക്കുന്നുവോ?!-**

إِذْ نَادَىٰهُ رَبُّهُۥ بِٱلْوَادِ ٱلْمُقَدَّسِ طُوًى ﴿١٦﴾

**《16》 അതായത്, 'ത്വുവാ' എന്ന പരിശുദ്ധ താഴ്‌വരയിൽവെച്ച് അദ്ദേഹത്തിന്റെ റബ്ബ് അദ്ദേഹത്തെ വിളിച്ചു പറഞ്ഞ സന്ദർഭം:-**

ٱذْهَبْ إِلَىٰ فِرْعَوْنَ إِنَّهُۥ طَغَىٰ ﴿١٧﴾

﴾17﴿ 'നീ ഫിർഔന്റെ അടുക്കലേക്ക് പോയിക്കൊള്ളുക; നിശ്ചയമായും, അവൻ (ധിക്കാരത്തിൽ) അതിരുകവിഞ്ഞിരിക്കുന്നു.'

فَقُلْ هَل لَّكَ إِلَىٰٓ أَن تَزَكَّىٰ ﴿١٨﴾

﴾18﴿ എന്നിട്ട് പറയുക: 'നീ പരിശുദ്ധി പ്രാപിക്കേണ്ടതിലേക്ക് നിനക്ക് ഒരുക്കമുണ്ടോ?-

وَأَهْدِيَكَ إِلَىٰ رَبِّكَ فَتَخْشَىٰ ﴿١٩﴾

﴾19﴿ നിന്റെ റബ്ബിങ്കലേക്ക് ഞാൻ നിനക്ക് മാർഗദർശനം നൽകുകയും, അങ്ങനെ നീ (അവനെ) ഭയപ്പെടുകയും ചെയ്യുന്നതിനും (ഒരുക്കമുണ്ടോ)?'

---

﴾15﴿ هَلْ أَتَىٰكَ നിനക്ക് വന്നിരിക്കുന്നുവോ حَدِيثُ مُوسَىٰٓ മൂസായുടെ വർത്തമാനം, വിഷയം ﴾16﴿ إِذْ نَادَىٰهُ അദ്ദേഹത്തെ വിളിച്ചുപറഞ്ഞ സന്ദർഭം رَبُّهُۥ അദ്ദേഹത്തിന്റെ റബ്ബ് بِٱلْوَادِ ٱلْمُقَدَّسِ പരിശുദ്ധമാക്കപ്പെട്ട താഴ്‌വരയിൽവെച്ച് طُوًى അതായത് ത്വുവാ, ത്വുവാ എന്ന ﴾17﴿ ٱذْهَبْ നീ പോകുക إِلَىٰ فِرْعَوْنَ ഫിർഔന്റെ അടുക്കലേക്ക് إِنَّهُۥ നിശ്ചയമായും അവൻ അതിരുവിട്ടിരിക്കുന്നു (ധിക്കാരം മുഴുത്തിരിക്കുന്നു) ﴾18﴿ فَقُلْ എന്നിട്ട് നീ പറയുക هَل لَّكَ നിനക്ക് (ഒരുക്കം- തയ്യാർ- ആവശ്യം) ഉണ്ടോ إِلَىٰٓ أَن تَزَكَّىٰ നീ പരിശുദ്ധി പ്രാപിക്കുവാൻ (നന്നായിത്തീരാൻ) ﴾19﴿ وَأَهْدِيَكَ ഞാൻ നിനക്ക് മാർഗദർശനം നൽകുവാനും إِلَىٰ رَبِّكَ നിന്റെ റബ്ബിങ്കലേക്ക് فَتَخْشَىٰ അങ്ങനെ നീ ഭയപ്പെടുവാനും

---

സീനാപർവ്വതത്തിലെ ത്വുവാതാഴ്‌വരയിൽവെച്ച് അല്ലാഹു മൂസാ നബി (അ) യോട് സംസാരിച്ച വിവരം സൂറത്ത് ത്വാഹായിൽ കഴിഞ്ഞുപോയിട്ടുണ്ട്. ആ സംസാരത്തിന്റെ ഒരു ഭാഗമാണ് ഇവിടെ അല്ലാഹു ഉദ്ധരിക്കുന്നത്.

فَأَرَىٰهُ ٱلْـَٔايَةَ ٱلْكُبْرَىٰ ﴿٢٠﴾

﴾20﴿ അങ്ങനെ, അദ്ദേഹം അവന് (ആ) വമ്പിച്ച ദൃഷ്ടാന്തം കാട്ടിക്കൊടുത്തു.

فَكَذَّبَ وَعَصَىٰ ﴿٢١﴾

﴾21﴿ എന്നാൽ, അവൻ വ്യാജമാക്കുകയും, അനുസരണക്കേട് കാണിക്കുകയും ചെയ്തു.

ثُمَّ أَدْبَرَ يَسْعَىٰ ﴿٢٢﴾

《22》 പിന്നീട് അവൻ (എതിരായ) പരിശ്രമം നടത്തിക്കൊണ്ട് പിന്നോട്ടുപോയി.

فَحَشَرَ فَنَادَىٰ ﴿٢٣﴾

《23》 അങ്ങനെ, അവൻ (തന്റെ ആൾക്കാരെ) ശേഖരിച്ചു; എന്നിട്ട് വിളിച്ചു (പ്രഖ്യാപിച്ചു);-

فَقَالَ أَنَا۠ رَبُّكُمُ ٱلْأَعْلَىٰ ﴿٢٤﴾

《24》 അവൻ പറഞ്ഞു: 'ഞാൻ നിങ്ങളുടെ ഏറ്റവും ഉന്നതനായ റബ്ബാകുന്നു.'

---

《20》 فَأَرَىٰهُ അങ്ങനെ (എന്നിട്ട്) അദ്ദേഹം അവന് കാട്ടിക്കൊടുത്തു ٱلْـَٔايَةَ ٱلْكُبْرَىٰ വമ്പിച്ച (വളരെ വലിയ) ദൃഷ്ടാന്തം 《21》 فَكَذَّبَ അപ്പോൾ (എന്നിട്ട്) അവൻ വ്യാജമാക്കി وَعَصَىٰ അനുസരണക്കേട് (എതിര്) പ്രവർത്തിക്കയും ചെയ്തു. 《22》 ثُمَّ أَدْبَرَ പിന്നെ അവൻ പിന്നോക്കം പോയി, പിന്നിട്ടു يَسْعَىٰ പരിശ്രമിച്ചുകൊണ്ട് 《23》 فَحَشَرَ അങ്ങനെ അവൻ ശേഖരിച്ചു, ഒരുമിച്ചുകൂട്ടി فَنَادَىٰ എന്നിട്ട് വിളിച്ചു (പറഞ്ഞു- പ്രഖ്യാപിച്ചു) 《24》 فَقَالَ അവൻ പറഞ്ഞു أَنَا۠ رَبُّكُمُ ഞാൻ നിങ്ങളുടെ റബ്ബാണ് ٱلْأَعْلَىٰ ഏറ്റവും ഉന്നതനായ

---

മൂസാ നബി (അ)യുടെ ദൗത്യത്തെയും പ്രബോധനത്തെയും നിഷേധിക്കുകയും, അദ്ദേഹത്തെ അനുസരിക്കാതിരിക്കുകയും ചെയ്തുവെന്ന് മാത്രമല്ല, അദ്ദേഹത്തിന് എതിരായ പ്രവർത്തനങ്ങളും പ്രചാരണങ്ങളുമായി ഫിർഔൻ പിന്നോട്ടുപോയിക്കൊണ്ടുമിരുന്നു. ഒടുക്കം, ജനമദ്ധ്യെ അവരുടെ ഏറ്റവും ഉന്നതനായ റബ്ബ് താൻതന്നെയാണെന്ന് പ്രഖ്യാപിക്കുകയും ചെയ്തു. ما علمت لكم من إله غيري القصص:٣٨ (ഞാനല്ലാതെ മറ്റൊരു ആരാധ്യനും നിങ്ങൾക്കുള്ളതായി ഞാൻ അറിയുന്നില്ല) എന്നും അവൻ അവരോട് പറയുകയുണ്ടായി. ഫിർഔന്റെ ഔദ്ധത്യവും, ധിക്കാരമനഃസ്ഥിതിയും എത്രത്തോളമാണെന്ന് ഇതിൽനിന്ന് ഊഹിക്കാമല്ലോ. ഇതെല്ലാം വകവെച്ചുകൊടുക്കുമാറ് ആ ജനതയിൽ അവനുണ്ടായിരുന്ന സ്വാധീനവും പ്രതാപവും ഇതിൽനിന്ന് അനുമാനിക്കാവുന്നതുമാണ്.

فَأَخَذَهُ ٱللَّهُ نَكَالَ ٱلْـَٔاخِرَةِ وَٱلْأُولَىٰٓ ﴿٢٥﴾

《25》 അപ്പോൾ അല്ലാഹു അവനെ പരലോകത്തിന്റെയും ആദ്യലോക [ഇഹലോക]ത്തിന്റെയും ശിക്ഷാനടപടിയായി പിടിച്ചു (ശിക്ഷിച്ചു).

إِنَّ فِي ذَٰلِكَ لَعِبْرَةً لِّمَن يَخْشَىٰٓ ﴿٢٦﴾

**《26》 നിശ്ചയമായും ഭയപ്പെടുന്നവര്‍ക്ക് അതില്‍ ഒരു വലിയ ചിന്താപാഠവുമുണ്ട്.**

---

《25》 فَأَخَذَهُ അപ്പോള്‍ അവനെ പിടിച്ചു (ശിക്ഷിച്ചു) ٱللَّهُ അല്ലാഹു نَكَالَ ശിക്ഷാ നടപടിയായി, തടവായിട്ട്, വിലങ്ങായിട്ട് ٱلْـَٔاخِرَةِ അവസാനത്തേതിന്റെ (പരലോകത്തിന്റെ) وَٱلْأُولَىٰٓ ആദ്യത്തേതിന്റെയും (ഇഹലോകത്തിന്റെയും) 《26》 إِنَّ فِي ذَٰلِكَ നിശ്ചയമായും അതിലുണ്ട് لَعِبْرَةً ഒരു ചിന്താപാഠം, ഗുണപാഠം لِّمَن يَخْشَىٰٓ ഭയപ്പെടുന്നവര്‍ക്ക്

---

നൈല്‍ നദിയില്‍വെച്ച് അവന്‍ വെള്ളത്തില്‍ മുക്കിക്കൊല്ലപ്പെട്ടു. ഇത് ഇഹത്തില്‍വെച്ച് ലഭിച്ച ശിക്ഷയാണ്. തുടര്‍ന്ന് പരലോകത്ത് നരകത്തില്‍ അഗ്നിശിക്ഷയും! ഒരു മഹാസാമ്രാജ്യത്തിന്റെ സര്‍വ്വാധിപതിയായിരുന്ന ഫിര്‍ഔന്റെ അതിദാരുണമായ പര്യവസാനത്തില്‍ അല്ലാഹുവിനെ യപ്പെടുന്ന ആര്‍ക്കും വമ്പിച്ച പാഠമുണ്ടെന്ന് തീര്‍ച്ചതന്നെ.

# വിഭാഗം- 2

ءَأَنتُمْ أَشَدُّ خَلْقًا أَمِ ٱلسَّمَآءُ ۚ بَنَىٰهَا ﴿٢٧﴾

**《27》 നിങ്ങളാണോ സൃഷ്ടിക്കപ്പെടുവാന്‍ കൂടുതല്‍ പ്രയാസപ്പെട്ടവര്‍, അതല്ല, ആകാശമോ?! അതിനെ അവന്‍ നിര്‍മിച്ചിരിക്കുന്നു.**

رَفَعَ سَمْكَهَا فَسَوَّىٰهَا ﴿٢٨﴾

**《28》 അതിന്റെ മേല്‍ഭാഗം അവന്‍ ഉയര്‍ത്തി; അങ്ങനെ അതിനെ (പരിപൂര്‍ണമായി) ശരിപ്പെടുത്തി.**

وَأَغْطَشَ لَيْلَهَا وَأَخْرَجَ ضُحَىٰهَا ﴿٢٩﴾

**《29》 അതിലെ രാത്രിയെ അവന്‍ ഇരുട്ടിയതാക്കുകയും, അതിലെ വെളിച്ചം [പകലിനെ] അവന്‍ പ്രത്യക്ഷപ്പെടുത്തുകയും ചെയ്തു;**

وَٱلْأَرْضَ بَعْدَ ذَٰلِكَ دَحَىٰهَآ ﴿٣٠﴾

**《30》 ഭൂമിയെ അതിന് ശേഷം അവന്‍ (പരത്തി) വിതാനിക്കുകയും ചെയ്തിരിക്കുന്നു;**

أَخْرَجَ مِنْهَا مَآءَهَا وَمَرْعَىٰهَا ﴿٣١﴾

﴾31﴿ അതിൽനിന്ന് അതിലെ (ഉറവ്) അതിലെ മേച്ചിൽ സ്ഥലവും [സസ്യലതാദികളും] അവൻ പുറപ്പെടുവിച്ചു;

وَٱلْجِبَالَ أَرْسَىٰهَا ﴿٣٢﴾

﴾32﴿ മലകളെയും (അതിൽ) ആണിയിട്ടുറപ്പിച്ചു;-

مَتَـٰعًا لَّكُمْ وَلِأَنْعَـٰمِكُمْ ﴿٣٣﴾

﴾33﴿ നിങ്ങൾക്കും നിങ്ങളുടെ കന്നുകാലികൾക്കും ഉപയോഗത്തിനായിട്ട്.

---

﴾27﴿ ءَأَنتُمْ നിങ്ങളാണോ أَشَدُّ കൂടുതൽ ശക്തമായവർ, പ്രയാസപ്പെട്ടവർ خَلْقًا സൃഷ്ടിയിൽ, സൃഷ്ടിക്കപ്പെടുവാൻ أَمِ ٱلسَّمَآءُ അതല്ല ആകാശമോ بَنَىٰهَا അതവൻ നിർമി(സ്ഥാപി)ച്ചിരിക്കുന്നു ﴾28﴿ رَفَعَ അവൻ ഉയർത്തി سَمْكَهَا അതിന്റെ മേൽ (ഉപരി)ഭാഗം فَسَوَّىٰهَا അങ്ങനെ അതിനെ ശരിപ്പെടുത്തി ﴾29﴿ وَأَغْطَشَ അവൻ ഇരുട്ടിയതാക്കുക (ഇരുളാക്കുക)യും ചെയ്തു لَيْلَهَا അതിന്റെ രാത്രിയെ وَأَخْرَجَ പ്രത്യക്ഷപ്പെടുത്തുകയും ചെയ്തു وَأَخْرَجَ അതിന്റെ വെളിച്ചം, പ്രഭ ﴾30﴿ وَٱلْأَرْضَ ഭൂമിയെയും بَعْدَ ذَٰلِكَ അതിനുശേഷം دَحَىٰهَآ അതിനെ അവൻ പരത്തി, വിതാനം ചെയ്തു ﴾31﴿ أَخْرَجَ പുറപ്പെടുവിച്ചു مِنْهَا അതിൽനിന്ന് مَاءَهَا അതിലെ വെള്ളം وَمَرْعَىٰهَا അതിലെ മേച്ചൽ (മേയുന്ന) സ്ഥലവും ﴾32﴿ وَٱلْجِبَالَ മലകളെയും أَرْسَاهَا അവയെ അവൻ ആണിയിട്ട്, ഉറപ്പിച്ചു ﴾33﴿ مَتَـٰعًا ഉപയോഗത്തിനായിട്ട് لَكُمْ നിങ്ങൾക്ക് وَلِأَنْعَـٰمِكُمْ നിങ്ങളുടെ കന്നുകാലികൾക്കും

---

ഇതെല്ലാം ചെയ്ത അല്ലാഹുവിന് നിങ്ങൾക്ക് രണ്ടാമതൊരു ജീവിതം നൽകുവാനും, പരലോകമെന്ന മറ്റൊരു ലോകം സൃഷ്ടിക്കുവാനും കഴിയാതെ വരുമോ?! ആലോചിച്ചുനോക്കുക. നിത്യസത്യങ്ങളാകുന്ന ഇത്തരം ദൃഷ്ടാന്തങ്ങളെ മുമ്പിൽവെച്ചുകൊണ്ട് അല്ലാഹു പറയുന്നു:-

فَإِذَا جَآءَتِ ٱلطَّآمَّةُ ٱلْكُبْرَىٰ ﴿٣٤﴾

﴾34﴿ എന്നാൽ (എല്ലാറ്റിനെയും) അടക്കി ജയിക്കുന്ന ഏറ്റവും വലിയ വിപത്ത് വന്നാൽ!-

يَوْمَ يَتَذَكَّرُ ٱلْإِنسَـٰنُ مَا سَعَىٰ ﴿٣٥﴾

﴾35﴿ അതായത്, മനുഷ്യൻ താൻ പ്രവർത്തി(ച്ചു വെ)ച്ചതിനെക്കുറിച്ച് ഓർമിക്കുന്ന ദിവസം;-

| | |
|---|---|
| وَبُرِّزَتِ ٱلْجَحِيمُ لِمَن يَرَىٰ ﴿٣٦﴾ | ﴾36﴿ കത്തിജ്വലിക്കുന്ന നരകം, കാണാവുന്നവർക്ക് (കാണുവാൻ) വേണ്ടി വെളിക്കുകൊണ്ട് വരപ്പെടുകയും ചെയ്യുന്ന (ദിവസം);- |
| فَأَمَّا مَن طَغَىٰ ﴿٣٧﴾ | ﴾37﴿ എന്നാലപ്പോൾ, യാതൊരുവൻ അതിരുവിട്ടിരിക്കുന്നുവോ,- |
| وَءَاثَرَ ٱلْحَيَوٰةَ ٱلدُّنْيَا ﴿٣٨﴾ | ﴾38﴿ ഐഹികജീവിതത്തിന് പ്രാധാന്യം കൊടുക്കുകയും ചെയ്തിരിക്കുന്നുവോ-, |
| فَإِنَّ ٱلْجَحِيمَ هِىَ ٱلْمَأْوَىٰ ﴿٣٩﴾ | ﴾39﴿ (അവന്) കത്തിജ്വലിക്കുന്ന നരകം തന്നെയാണ് സങ്കേതസ്ഥാനം. |
| وَأَمَّا مَنْ خَافَ مَقَامَ رَبِّهِۦ وَنَهَى ٱلنَّفْسَ عَنِ ٱلْهَوَىٰ ﴿٤٠﴾ | ﴾40﴿ എന്നാൽ, യാതൊരുവൻ തന്റെ റബ്ബിന്റെ സ്ഥാനത്തെ [അവന്റെ മുമ്പിൽ നിൽക്കുന്നതിനെ] ഭയപ്പെടുകയും, മനസ്സിനെ ഇച്ഛയിൽ നിന്ന് വിലക്കിനിറുത്തുകയും ചെയ്തിരിക്കുന്നുവോ,- |
| فَإِنَّ ٱلْجَنَّةَ هِىَ ٱلْمَأْوَىٰ ﴿٤١﴾ | ﴾41﴿(അവന്) സ്വർഗം തന്നെയാണ് സങ്കേതസ്ഥാനം. |

---

﴾34﴿ فَإِذَا جَآءَتِ എന്നാൽ വന്നാൽ, വരുമ്പോൾ ٱلطَّآمَّةُ അടക്കി ജയിക്കുന്ന (മഹാ) വിപത്ത് ٱلْكُبْرَىٰ വമ്പിച്ച, ഏറ്റവും വലിയ ﴾35﴿ يَوْمَ يَتَذَكَّرُ ഓർമിക്കുന്ന ദിവസം ٱلْإِنسَـٰنُ മനുഷ്യൻ مَا سَعَىٰ അവൻ പ്രയത്നിച്ചത് (ചെയ്തുവെച്ചത്) പരിശ്രമിച്ചത് ﴾36﴿ وَبُرِّزَتِ വെളിക്ക് വരുത്തപ്പെടുകയും ചെയ്യുന്ന ٱلْجَحِيمُ കത്തിജ്വലിക്കുന്ന നരകം لِمَن يَرَىٰ കാണുന്നവർക്ക് ﴾37﴿ فَأَمَّا مَن എന്നാലപ്പോൾ യാതൊരുവൻ طَغَىٰ അതിരുവിട്ടു ﴾38﴿ وَءَاثَرَ പ്രാധാന്യം നൽകുകയും (തിരഞ്ഞെടുക്കുകയും) ചെയ്തു ٱلْحَيَوٰةَ ٱلدُّنْيَا ഐഹിക ജീവിതത്തിന്, ജീവിതത്തെ ﴾39﴿ فَإِنَّ ٱلْجَحِيمَ എന്നാൽ കത്തിജ്വലിക്കുന്ന നരകം هِىَ ٱلْمَأْوَىٰ അത് തന്നെ സങ്കേതസ്ഥാനം ﴾40﴿ وَأَمَّا مَنْ خَافَ എന്നാൽ പേടിച്ചുവോ, യാതൊരുവൻ ഭയപ്പെട്ടുവോ مَقَامَ رَبِّهِۦ തന്റെ റബ്ബിന്റെ സ്ഥാനം (റബ്ബിങ്കൽ നിൽക്കുന്നതിനെ) وَنَهَى ٱلنَّفْسَ മനസ്സിനെ (ദേഹത്ത) വിലക്കുക(തടയുക)യും ചെയ്തുവോ عَنِ ٱلْهَوَىٰ ഇച്ഛയിൽ നിന്ന് ﴾41﴿

فَإِنَّ ٱلْجَنَّةَ എന്നാൽ നിശ്ചയമായും സ്വർഗം هِىَ ٱلْمَأْوَىٰ അത് തന്നെയാണ് സങ്കേത സ്ഥാനം

---

എല്ലാവിധ അത്യാപത്തുകളെയും വിസ്മരിപ്പിച്ച് കളയുന്നതും ലോകത്തെ ആകമാനം ബാധിക്കുന്നതുമായ ഏറ്റവും വലിയ വിപത്തായിരിക്കും ഖിയാമത്ത്നാളിലെ വിപത്തുകൾ. അതുകൊണ്ടാണ് അതിന് الطامة الكبرى (എല്ലാറ്റിനെയും അതിജയിക്കുന്ന ഏറ്റവും വലിയ വിപത്ത്) എന്ന് പറഞ്ഞിരിക്കുന്നത്. അന്നുമനുഷ്യൻ ഏതേത് കാര്യങ്ങൾ മറന്നാലും ശരി, ഒരു കാര്യം അവന് ഓർമ വരും. താൻ ഇഹത്തിൽവെച്ച് ചെയ്ത കർമങ്ങളത്രെ അത്. അവന്റെ ചെറുതും വലുതുമായ കർമങ്ങൾ ഒന്നൊഴിയാതെ രേഖപ്പെടുത്തപ്പെട്ട ഒരു ഗ്രന്ഥം അവന്റെ കയ്യിൽ കൊടുക്കപ്പെടുകയും ചെയ്യും. അപ്പോൾ, തങ്ങൾ അനുഭവിക്കുവാൻ പോകുന്ന ശിക്ഷയെക്കുറിച്ച് കുറ്റവാളികൾക്കുണ്ടാകുന്ന പേടിയും പരിഭ്രമവും എന്തായിരിക്കുമെന്ന് ഊഹിക്കാമല്ലോ. കൂടാതെ, എല്ലാവർക്കും കാണത്തക്കവിധം നരകം അടുത്ത് തയ്യാറുണ്ടായിരിക്കയും ചെയ്യും. ഇത് അവരുടെ വിഭ്രാന്തി കൂടുതൽ വർദ്ധിപ്പിക്കുന്നു. പക്ഷേ, സജ്ജനങ്ങൾക്ക് ഇങ്ങനെയുള്ള പരിഭ്രമങ്ങളൊന്നും ബാധിക്കാതെ അല്ലാഹു കാത്തുരക്ഷിക്കുന്നതാണ്. വിചാരണക്ക്ശേഷം അല്ലാഹുവിൽനിന്നുണ്ടാകുന്ന വിധിയുടെ ചുരുക്കമാണ് 37 – 41 ൽ കാണുന്നത്.

ദുഷ്ക്കർമങ്ങളുടെ പശ്ചാത്തലമായി അല്ലാഹു എടുത്തുകാണിച്ച രണ്ട് കാര്യങ്ങൾ ശ്രദ്ധേയമാകുന്നു. ഒന്ന് യാഥാർത്ഥ്യങ്ങളെയും ധാർമികമൂല്യങ്ങളെയും ധിക്കരിക്കുന്നതിലുള്ള അതിരുകവിച്ചൽ, മറ്റൊന്ന് ഐഹികജീവിതത്തിന് അതർഹിക്കുന്നതിൽ കവിഞ്ഞ് പ്രാധാന്യം നൽകൽ, നേരെമറിച്ച് സൽക്കർമങ്ങൾക്ക് നിദാനമായ രണ്ട് കാര്യങ്ങളും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഒന്ന്: റബ്ബിന്റെ മുമ്പിൽ ഹാജരാകേണ്ടിവരുന്നതിനെക്കുറിച്ചുള്ള ഭയം. മറ്റൊന്ന്: ദേഹേച്ഛകളിൽനിന്ന് മനസ്സിനെ തടഞ്ഞുനിറുത്തുക. ആദ്യത്തെ രണ്ടിൽനിന്നും ഉടലെടുക്കുന്നതെല്ലാം പാപങ്ങളും ഒടുവിലത്തെ രണ്ടിൽനിന്നും ഉടലെടുക്കുന്നതെല്ലാം പുണ്യങ്ങളും ആയിരിക്കും. അല്ലാഹു നമ്മെ പുണ്യവാൻമാരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തട്ടെ. ആമീൻ.

يَسْـَٔلُونَكَ عَنِ ٱلسَّاعَةِ أَيَّانَ مُرْسَىٰهَا ﴿٤٢﴾

فِيمَ أَنتَ مِن ذِكْرَىٰهَآ ﴿٤٣﴾

**﴾42﴿ (നബിയേ) അന്ത്യഘട്ടത്തെക്കുറിച്ച് അവർ നിന്നോട് ചോദിക്കുന്നു: 'ഏതവസരത്തിലാണ് അതിന്റെ സ്ഥാപനം [അത് സംഭവിക്കൽ?]' എന്ന്.**

**﴾43﴿ അതിന്റെ പ്രസ്താവനയെ സംബന്ധിച്ച് എന്തൊരു നിലയിലാണ് നീയുള്ളത്?! [നിനക്ക് അതിനെപ്പററി ഒന്നും അറിഞ്ഞുകൂടല്ലോ]**

إِلَىٰ رَبِّكَ مُنتَهَىٰهَآ ﴿٤٤﴾

﴿44﴾ നിന്റെ റബ്ബിങ്കലേക്കാണ് അതിന്റെ കലാശം. [അത് അവന് മാത്രമേ അറിഞ്ഞുകൂടൂ.]

إِنَّمَآ أَنتَ مُنذِرُ مَن يَخْشَىٰهَا ﴿٤٥﴾

﴿45﴾ നിശ്ചയമായും അതിനെ ഭയപ്പെടുന്നവർക്ക് മുന്നറിയിപ്പ് നൽകുന്നവൻ മാത്രമാകുന്നു നീ.

كَأَنَّهُمْ يَوْمَ يَرَوْنَهَا لَمْ يَلْبَثُوٓا۟ إِلَّا عَشِيَّةً أَوْ ضُحَىٰهَا ﴿٤٦﴾

﴿46﴾ അതിനെ അവർ കാണുന്ന ദിവസം ഒരു സായാഹ്ന (സമയ)മോ, അല്ലെങ്കിൽ അതിന്റെ പൂർവ്വാഹ്ന (സമയ)മോ അല്ലാതെ അവർ (ഇഹത്തിൽ) കഴിഞ്ഞുകൂടിയിട്ടില്ലെന്ന പോലെയിരിക്കും! [അത്രക്കും ഭയങ്കരമായിരിക്കും അത്.]

---

﴾42﴿ يَسْـَٔلُونَكَ അവർ നിന്നോട് ചോദിക്കുന്നു عَنِ ٱلسَّاعَةِ അന്ത്യഘട്ടത്തെപ്പറ്റി أَيَّانَ ഏതവസരമാണ് مُرْسَىٰهَا അതിന്റെ സ്ഥാപനം (സംഭവിക്കൽ) ﴾43﴿ فِيمَ എന്തിലാണ് (ഏതവസ്ഥ- ഏതുനില- യിലാണ്) أَنتَ നീ مِن ذِكْرَىٰهَآ അതിന്റെ പ്രസ്താവനയെ (അതിനെക്കുറിച്ച് പറയുന്നത്) സംബന്ധിച്ച് ﴾44﴿ إِلَىٰ رَبِّكَ നിന്റെ റബ്ബിങ്കലേക്കാണ് مُنتَهَىٰهَآ അതിന്റെ കലാശം, ചെന്നവസാനിക്കൽ ﴾45﴿ إِنَّمَآ أَنتَ നിശ്ചയമായും നീ مُنذِرُ താക്കീത് (മുന്നറിയിപ്പ്) നൽകുന്നവൻ(മാത്രം) مَن يَخْشَىٰهَا അതിനെ ഭയപ്പെടുന്നവർക്ക് ﴾46﴿ كَأَنَّهُمْ അവർ (ആകുന്നു) എന്നപോലെയിരിക്കും يَوْمَ يَرَوْنَهَا അതിനെ അവർ കാണുന്ന ദിവസം لَمْ يَلْبَثُوٓا۟ അവർ താമസിച്ചിട്ടില്ല, കഴിഞ്ഞുകൂടിയിട്ടില്ല (എന്നപോലെ) إِلَّا عَشِيَّةً ഒരു സായാഹ്നം (വൈകുന്നേരം) അല്ലാതെ أَوْ ضُحَىٰهَا അല്ലെങ്കിൽ അതിന്റെ പൂർവ്വാഹ്നം (ഇളയുച്ച സമയം -രാവിലെ)

---

അന്ത്യനാളിനെപ്പറ്റി ക്വുർആനും, നബി ﷺ യും സാധാരണ ഓർമിപ്പിക്കാറും താക്കീത് ചെയ്യാറുമുണ്ടല്ലോ. എന്നാൽ, അത് എപ്പോഴാണുണ്ടാകുക എന്ന് നിഷേധികൾ ചോദ്യം ചെയ്തുകൊണ്ടിരിക്കും. അതിനുള്ള മറുപടിയാണിത്. മറുപടിയുടെ താൽപര്യം ഇതാണ്: അത് എപ്പോഴാണെന്ന് നബി ﷺ ക്കോ മറ്റാർക്കെങ്കിലുമോ അറിഞ്ഞുകൂടാ. അല്ലാഹുവിന് മാത്രം അറിയാവുന്നതും അവൻ ആർക്കും അറിയിച്ചുകൊടുക്കാത്തതുമായ ഒരു പരമരഹസ്യമാണത്. എന്നാൽ, നബി ﷺ യോട് അതിനെക്കുറിച്ച് അവർ ചോദിക്കുന്നത് കണ്ടാൽ, നബി ﷺ ക്ക്

അത് സംബന്ധിച്ച് വല്ല അറിവുമുണ്ടെന്ന് തോന്നിപ്പോകും. (يسألونك كأنك حفى عنها) അല്ലാഹു അറിയിച്ചു കൊടുക്കാതെ അവിടുത്തേക്ക് എന്തറിയാനാണ്?! അല്ലാഹുവിന്റെ കൽപനപ്രകാരം അതിനെക്കുറിച്ച് ഭയപ്പെടുന്നവർക്ക് തിരുമേനി അതിനെപ്പറ്റി താക്കീത് നൽകുന്നുവെന്നുമാത്രം. എത്ര ഓർമിപ്പിച്ചിട്ടും ഭയപ്പാട് വരാത്തവരെ താക്കീത് ചെയ്തിട്ട് ഫലമില്ലല്ലോ. വാസ്തവത്തിൽ, അതിന്റെ സമയത്തെക്കുറിച്ചല്ല, അതിന്റെ ഗൗരവത്തെക്കുറിച്ചാണ് അവർ അന്വേഷിക്കേണ്ടത്. കാരണം, അത് സംഭവിക്കുമ്പോൾ അവരുടെ പരമലക്ഷ്യമായിരുന്ന ഐഹികജീവിതത്തിൽ അവർ കേവലം ഒരു പകലിന്റെ സന്ധ്യാസമയത്തോളം, അല്ലെങ്കിൽ അതിന്റെ രാവിലത്തെ സമയത്തോളം മാത്രമേ താമസിച്ചിട്ടുള്ളൂവെന്ന് അവർക്ക് തോന്നും. അത്രയും ഭയങ്കരമായിരിക്കും അത്. അന്ത്യമില്ലാത്ത ഒരു ജീവിതത്തിന്റെ തുടക്കവുമായിരിക്കും അത്.

اعاذنا الله من أهوال يوم القيامة وعذابه وتفضل علينا برحمته وفضله وله الحمد والمنة

وصلى الله على نبينا محمد وآله وصحبه ومن اتبعهم باحسان إلى يوم الدين

سورة عبس

# 80. സൂറത്തു അബസ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 42

നബി തിരുമേനിﷺ മക്കഃയിലെ പ്രമുഖരായ ചില ക്വുറൈശി നേതാക്കളുമായി സംസാരിച്ചും, അവരെ ഇസ്‌ലാമിലേക്ക് ക്ഷണിച്ചും കൊണ്ടിരിക്കുകയായിരുന്നു. അവരിൽനിന്ന് നബിﷺ നല്ല പ്രതികരണം പ്രതീക്ഷിക്കുകയും ചെയ്തിരുന്നു. സ്വകാര്യമായി ഉപദേശിക്കുമ്പോൾ അധികം എതിർപ്പുനേരിടുകയില്ലല്ലോ. ഈ സന്ദർഭത്തിലാണ് അന്ധനായിരുന്ന അബ്ദുല്ലാഹിബ്നു ഉമ്മിമക്തൂം (عبد الله بن أم مكتوم – رضـ) കടന്ന് ചെന്നത്. ആദ്യം മുതൽക്കേ സത്യവിശ്വാസം സ്വീകരിച്ച ഒരു സ്വഹാബിയാണ് അദ്ദേഹം. അന്ധതനിമിത്തം സന്ദർഭം മനസ്സിലാക്കുവാൻ അദ്ദേഹത്തിന് സാധിച്ചിരുന്നില്ല. 'നബിയേ, എനിക്ക് മാർഗദർശനം നൽകണം, വല്ലതും പഠിപ്പിച്ചുതരണം' എന്നിങ്ങനെ അദ്ദേഹം അപേക്ഷിക്കുകയായി. നബി ﷺക്ക് ഇത് വിരസമായിത്തോന്നി. ആ സംഭാഷണത്തിന് വിരാമമിടുവാൻ ഇതുകാരണമാകുമെന്ന് മാത്രമല്ല, കേവലം സാധുവും അന്ധനുമായ ഒരാൾ അവരുടെ സദസ്സിൽ സംബന്ധിക്കുന്നത് ആ പ്രമാണിമാർക്ക് രസിക്കുകയുമില്ല. അങ്ങനെ ആ സന്ദർഭം നഷ്ടപ്പെട്ടേക്കുമെന്ന് കരുതി തിരുമേനി അദ്ദേഹത്തോട് വൈമുഖ്യം കാണിക്കുകയുണ്ടായി. ഈ സംഭവത്തെപ്പറ്റിയാണ് ഈ അദ്ധ്യായത്തിന്റെ ആദ്യവചനങ്ങളിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നത്.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

عَبَسَ وَتَوَلَّىٰٓ ﴿١﴾

**﴾1﴿ അദ്ദേഹം മുഖം ചുളിച്ചു, തിരിഞ്ഞുകളയുകയും ചെയ്തു-**

أَن جَآءَهُ ٱلۡأَعۡمَىٰ ﴿٢﴾

**﴾2﴿ തന്റെ അടുക്കൽ (ആ) കുരുടൻ വന്നതിനാൽ!**

| | |
|---|---|
| وَمَا يُدْرِيكَ لَعَلَّهُۥ يَزَّكَّىٰٓ ﴿٣﴾ | **《3》 (നബിയേ) നിനക്ക് എന്ത റിയാം? അദ്ദേഹം പരിശുദ്ധി പ്രാപി ച്ചേക്കാമല്ലോ!** |
| أَوْ يَذَّكَّرُ فَتَنفَعَهُ ٱلذِّكْرَىٰٓ ﴿٤﴾ | **《4》 അല്ലെങ്കിൽ, അദ്ദേഹം ഉപ ദേശം സ്വീകരിക്കുകയും, അങ്ങനെ (ആ) ഉപദേശം അദ്ദേഹത്തിന് പ്രയോജനപ്പെടുകയും ചെയ്തേക്കാം.** |

---

《1》 عَبَسَ അദ്ദേഹം മുഖം ചുളിച്ചു وَتَوَلَّىٰٓ തിരിഞ്ഞുകളയുകയും ചെയ്തു 《2》 أَن جَآءَهُ തന്റെ അടുക്കൽ വന്നതിനാൽ ٱلْأَعْمَىٰ കുരുടൻ, അന്ധൻ 《3》 وَمَا يُدْرِيكَ നിനക്ക് എന്തറിയാം لَعَلَّهُۥ അവനായേക്കാം يَزَّكَّىٰٓ പരിശുദ്ധി പ്രാപിക്കും 《4》 أَوْ يَذَّكَّرُ അല്ലെങ്കിൽ അവൻ ഉപദേശം സ്വീകരിക്കും, ഓർമിച്ചേക്കും فَتَنفَعَهُ എന്നിട്ട് അവന് ഉപകാരം ചെയ്കയും ٱلذِّكْرَىٰٓ ഉപദേശം, സ്മരണ

---

അദ്ദേഹം മുഖം ചുളിച്ചു എന്ന് പറഞ്ഞത് നബി ﷺയെ ഉദ്ദേശിച്ചാകുന്നു. നബിﷺയെ അഭിമുഖീകരിച്ചുകൊണ്ടോ, പേര് വ്യക്തമാക്കിക്കൊണ്ടോ ആക്ഷേപിക്കാതെ, സൗമ്യമായ രൂപത്തിൽ അല്ലാഹു നബിﷺക്ക് മര്യാദ പഠിപ്പിക്കുകയാണ്. തിരുമേനിയുടെ ഉദ്ദേശ്യം പരിപാവനവും മഹത്തായതും തന്നെ. പക്ഷേ, ഒരു മറുവശം കൂടി ആലോചിക്കേണ്ടതുണ്ടായിരുന്നു. അതിനെപ്പറ്റിയാണ് ആക്ഷേപിക്കുന്നത്. എത്ര നിസ്സാരമായിരുന്നാലും നബിﷺയുടെ പക്കൽ ഒരു വീഴ്ച വന്നുപോയാൽ, ഉടനെ അല്ലാഹു അത് തിരുത്തുക പതിവാണ്. ഇതിന് ഉദാഹരണങ്ങൾ ക്വുർആനിൽ വേറെയും കാണാം.

ഒരാൾ മറ്റൊരാളോട് സംസാരിച്ചുകൊണ്ടിരിക്കുന്ന മദ്ധ്യേ അയാളോട് ഇടക്ക് കടന്ന് സംസാരിക്കുക, അവരുടെ സംഭാഷണത്തിന് വിഘാതമുണ്ടാക്കുക, അവരുടെ സമ്മതം പ്രതീക്ഷിക്കാതെ അവരുടെ ഇടയിൽ പ്രവേശിക്കുക മുതലായവ നല്ല വഴക്കമല്ല. നബിവചനങ്ങളിൽ ഇവയെക്കുറിച്ച് പ്രത്യേകം പ്രസ്താവിച്ചിട്ടുമുണ്ട്. ആ സ്ഥിതിക്ക് ഇബ്നു ഉമ്മിമക്തൂം (റ) കടന്നുചെന്നപ്പോൾ തിരുമേനിക്ക് വെറുപ്പ് തോന്നിയതിൽ ഇത്ര ആക്ഷേപിക്കുവാനുണ്ടോ എന്ന് സംശയിക്കപ്പെടാം. ഇതിന് മറുപടി അല്ലാഹുവിന്റെ വചനങ്ങളിൽ തന്നെ അടങ്ങിയിരിക്കുന്നത് കാണാം. ആഗതൻ കേവലം കണ്ണുകാണാത്ത ഒരാൾ; വന്നത് ഉപദേശം തേടിക്കൊണ്ട്; ആ ഉപദേശം അദ്ദേഹത്തിന് ഫലംചെയ്യുമെന്ന് ന്യായമായും കരുതാവുന്നതുമാണ്. അതേസമയത്ത് നബിﷺയുടെ സന്നിധിയിലുണ്ടായിരുന്നവരോ? ഉപദേശം അവർക്ക് അങ്ങോട്ട് വെച്ചുകെട്ടുകയാണ്. അത് സ്വീകരിക്കുവാനുള്ള സൻമനസ്സുണ്ടാകുമെന്ന് കരുതത്തക്ക നിലപാടല്ല അവർക്കുള്ളതും. തുടർന്ന് പറയുന്നത് നോക്കുക:-

| | |
|---|---|
| أَمَّا مَنِ ٱسْتَغْنَىٰ ﴿٥﴾ | ﴾5﴿ എന്നാൽ, ധന്യത നടിച്ച [സ്വയം പര്യാപ്തനെന്ന് ധരിച്ച]വനാകട്ടെ,- |
| فَأَنتَ لَهُۥ تَصَدَّىٰ ﴿٦﴾ | ﴾6﴿ അവനുവേണ്ടി നീ ഒരുമ്പെട്ടിരിക്കുന്നു. |
| وَمَا عَلَيْكَ أَلَّا يَزَّكَّىٰ ﴿٧﴾ | ﴾7﴿ അവൻ പരിശുദ്ധി പ്രാപിക്കാതിരിക്കുന്നതിനാൽ നിന്റെമേൽ എന്താണ് (ബാധ്യത) ഉള്ളത്?! |
| وَأَمَّا مَن جَآءَكَ يَسْعَىٰ ﴿٨﴾ | ﴾8﴿ എന്നാൽ (ഉൽസാഹപൂർവ്വം) പാഞ്ഞുകൊണ്ട് നിന്റെ അടുക്കൽ വന്നവനാകട്ടെ, |
| وَهُوَ يَخْشَىٰ ﴿٩﴾ | ﴾9﴿- അദ്ദേഹമോ (അല്ലാഹുവിനെ) ഭയപ്പെടുകയും ചെയ്യുന്നു- |
| فَأَنتَ عَنْهُ تَلَهَّىٰ ﴿١٠﴾ | ﴾10﴿ അദ്ദേഹത്തെപ്പറ്റി നീ അശ്രദ്ധ കാണിക്കുന്നു! |

---

﴾5﴿ أَمَّا مَن എന്നാൽ യാതൊരുവൻ ٱسْتَغْنَىٰ ധന്യത (പര്യാപ്തത- ആവശ്യമില്ലായ്മ) നടിച്ച ﴾6﴿ فَأَنتَ അപ്പോൾ നീ لَهُۥ അവനുവേണ്ടി, അവനിലേക്ക് تَصَدَّىٰ നീ ഒരുമ്പെട്ടു (ശ്രദ്ധ തിരിഞ്ഞു- തയ്യാറായി) ﴾7﴿ وَمَا عَلَيْكَ നിന്റെമേൽ എന്താണുള്ളത് (ഒന്നുമില്ല) أَلَّا يَزَّكَّىٰ അവൻ പരിശുദ്ധി പ്രാപിക്കാതെ (നന്നാവാതെ) ഇരിക്കുന്നത് ﴾8﴿ وَأَمَّا مَن എന്നാൽ യാതൊരുവനാകട്ടെ جَآءَكَ നിന്റെ അടുക്കൽ വന്ന يَسْعَىٰ ഉൽസാഹിച്ചു (പാഞ്ഞു- അദ്ധ്വാനിച്ചു)കൊണ്ട് ﴾9﴿ وَهُوَ അവനാകട്ടെ, അവനോ يَخْشَىٰ ഭയപ്പെടുന്നു (താനും)﴾10﴿ فَأَنتَ عَنْهُ എന്നാൽ നീ അവനിൽനിന്ന് تَلَهَّىٰ ശ്രദ്ധ തിരിക്കുന്നു, അശ്രദ്ധ കാണിക്കുന്നു

---

ധനവും നേതൃത്വവുമുണ്ട്. തങ്ങൾ സ്വീകരിച്ചുവരുന്ന നടപടികളെല്ലാംതന്നെയാണ് ശരിയായിട്ടുള്ളതെന്ന ധാരണയും! അതുകൊണ്ട് മറ്റൊരാളുടെ ആശ്രയമോ ഉപദേശമോ തങ്ങൾക്കാവശ്യമില്ലെന്നാണ് അവരുടെ നില. അവർക്കുവേണ്ടി സമയം ചിലവഴിക്കുന്നതിനെക്കാൾ ഭേദം ഭയഭക്തനും വിജ്ഞാനദാഹിയുമായ ആ മാന്യന്റെ കാര്യത്തിൽ ശ്രദ്ധകൊടുക്കലാണ് എന്ന് താൽപര്യം. ഈ വചനങ്ങൾ അവതരിച്ചതിനുശേഷം തിരുമേനി ആ മഹാനെ പൂർവ്വാധികം ആദരിക്കുക പതിവായിരുന്നു. അദ്ദേഹത്തെ കാണുമ്പോൾ തിരുമേനി مرحبا لمن عاتبني فيه ربي (എന്റെ റബ്ബ് എന്നെ ആക്ഷേപിക്കുവാൻ ഇടയായ ആൾക്ക് സ്വാഗതം) എന്ന് പറയാറുണ്ടായിരുന്നുവത്രെ. നബിﷺ മദീനഃ വിട്ടുപോയ ചില അവസരങ്ങളിൽ അദ്ദേഹ

ത്തെയായിരുന്നു മദീനഃയിൽ അവിടുന്ന് പ്രതിനിധിയായി നിശ്ചയിച്ചിരുന്നത്. തിരുമേനിയുടെ ബാങ്കുവിളിക്കാരിൽ ഒരാളായിരുന്നു അദ്ദേഹം. 3, 4, 8, 9 എന്നീ വചനങ്ങളിൽ അല്ലാഹു അദ്ദേഹത്തെക്കുറിച്ച് പ്രശംസിച്ചത് എത്രമാത്രം അന്വർത്ഥമായിരിക്കുമെന്ന് ഇതിൽനിന്നൊക്കെ മനസ്സിലാക്കാമല്ലോ.

كَلَّآ إِنَّهَا تَذْكِرَةٌ ﴿١١﴾

**﴾11﴿ അങ്ങനെ വേണ്ട! നിശ്ചയമായും അവ [ക്വുർആൻ വചനങ്ങൾ] ഒരു ഉപദേശമാകുന്നു.**

فَمَن شَآءَ ذَكَرَهُۥ ﴿١٢﴾

**﴾12﴿ ആകയാൽ, ആർ (വേണമെന്ന്) ഉദ്ദേശിച്ചുവോ അവരത് ഓർമിച്ചുകൊള്ളട്ടെ.**

فِى صُحُفٍ مُّكَرَّمَةٍ ﴿١٣﴾

**﴾13﴿ മാനിക്കപ്പെട്ടതായ ചില ഏടുകളിലാണ് (അതുള്ളത്),-**

مَّرْفُوعَةٍ مُّطَهَّرَةٍۭ ﴿١٤﴾

**﴾14﴿ (അതെ) ഉന്നതമാക്കപ്പെട്ടതും, പരിശുദ്ധമാക്കപ്പെട്ടതുമായ (ഏടുകളിൽ);-**

بِأَيْدِى سَفَرَةٍ ﴿١٥﴾

**﴾15﴿ ചില ദൗത്യവാഹകൻമാരുടെ കൈക്ക്;-**

كِرَامٍۭ بَرَرَةٍ ﴿١٦﴾

**﴾16﴿ -മാന്യൻമാരും, പുണ്യവാൻമാരുമായ (ദൗത്യവാഹകൻമാരുടെ കൈക്ക്).**

---

﴾11﴿ كَلَّآ അങ്ങനെ വേണ്ടാ, അതല്ല إِنَّهَا നിശ്ചയമായും അത്, അവ تَذْكِرَةٌ ഒരു ഉപദേശമാണ്, സ്മരണയാണ് ﴾12﴿ فَمَن شَآءَ അതിനാൽ ആർ ഉദ്ദേശിക്കുന്നുവോ ذَكَرَهُۥ അവനത് ഓർമിക്കട്ടെ, സ്മരിക്കുന്നതാണ് ﴾13﴿ فِى صُحُفٍ ചില ഏടുകളിൽ مُّكَرَّمَةٍ മാനിക്കപ്പെട്ട, ആദരണീയമായ ﴾14﴿ مَّرْفُوعَةٍ ഉയർത്ത (ഉന്നതമാക്ക)പ്പെട്ട مُّطَهَّرَةٍۭ ശുദ്ധമാക്കപ്പെട്ട ﴾15﴿ بِأَيْدِى കൈകളിൽ, കൈകളാൽ (കൈക്ക്) سَفَرَةٍ ചില ദൗത്യവാഹകൻമാരുടെ, എഴുത്തുകാരുടെ ﴾16﴿ كِرَامٍۭ മാന്യൻമാരായ بَرَرَةٍ പുണ്യവാൻമാരായ, ഗുണവാൻമാരായ

---

സാരം: അങ്ങനെ സദുപദേശം തേടിവരുന്നവന്റെ നേരെ അശ്രദ്ധ കാണിക്കുകയും, അതിനാവശ്യമില്ലെന്ന് വെച്ചവരുടെ നേരെ ശ്രദ്ധപതിക്കുകയും ചെയ്യേണ്ടതില്ല. ഈ ഓതിക്കേൾപ്പിക്കുന്ന സിദ്ധാന്തങ്ങൾ -അഥവാ ക്വുർആൻ വചന

ങ്ങൾ– അവരിൽ നിർബന്ധപൂർവ്വം വെച്ചുകെട്ടേണ്ട ആവശ്യവുമില്ല. കാരണം, അവ കേവലം ഉപദേശങ്ങളാണ്. വേണമെന്നുള്ളവർ അത് സ്വീകരിച്ചുകൊള്ളട്ടെ എന്നേയുള്ളൂ. എന്നാൽ, അത് സാധാരണ ഉപദേശങ്ങളെപ്പോലെയുള്ള ഒന്നല്ല. പുണ്യവാൻമാരും, മാന്യൻമാരുമായ ചില ദൗത്യവാഹകൻമാരുടെ കൈക്ക് പരിശുദ്ധവും ഉന്നതനിലവാരത്തിലുള്ളതുമായ ആദരണീയ ഗ്രന്ഥങ്ങളിൽ സ്ഥിതി ചെയ്യുന്ന ഉപദേശങ്ങളത്രെ. അങ്ങനെ, അവ വളരെ സംശുദ്ധവും പരിപാവനുമാകുന്നു.

سفرة (സഫറത്ത്) എന്ന വാക്കിനാണ് 'ദൗത്യവാഹകൻമാർ' എന്ന് അർത്ഥം കൽപിച്ചത്. രണ്ട് കൂട്ടർക്കുമിടയിൽ അന്യോന്യം സന്ദേശങ്ങൾ എത്തിക്കുന്നവർക്ക് 'സഫറത്ത്' എന്ന് പറയപ്പെടും. അല്ലാഹുവിനും ജനങ്ങൾക്കുമിടയിലുള്ള ദൗത്യവാഹകൻമാരായ പ്രവാചകൻമാരെ ഉദ്ദേശിച്ചാണ് ആ വാക്ക് ഇവിടെ ഉപയോഗിച്ചിരിക്കുന്നതെന്നാണ് ചില വ്യാഖ്യാതാക്കൾ പ്രസ്താവിക്കുന്നത്. എങ്കിലും, ഇബ്നുജരീർ (റ) ബുഖാരി (റ) മുതലായവർ അഭിപ്രായപ്പെട്ടതുപോലെ, മലക്കുകളാണ് ഇവിടെ ഉദ്ദേശ്യമെന്നുള്ളതാണ് ശരിയായ പക്ഷം. അല്ലാഹുവിനും പ്രവാചകൻമാർക്കുമിടയിലുള്ള ദൗത്യവാഹകരും വഹ്‌യുകൊണ്ട് വരുന്നവരും മലക്കുകളാണല്ലോ. 'സഫറത്ത്' എന്ന വാക്കിന് 'എഴുതുന്നവർ' എന്നും അർത്ഥം വരും. ഈ അർത്ഥത്തെ ആധാരമാക്കി ഖുർആൻ എഴുതിവെക്കുന്ന സത്യവിശ്വാസികളാണ് ഇവിടെ ഉദ്ദേശ്യമെന്നും ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു. ഇതനുസരിച്ച് في صحف (ഏടുകളിൽ) എന്ന് പറഞ്ഞതിന്റെ വിവക്ഷ അപ്പപ്പോൾ അവതരിക്കുന്ന ഖുർആന്റെ ഭാഗങ്ങൾ നബിﷺയുടെ കൽപനപ്രകാരം സ്വഹാബികൾ എഴുതി സൂക്ഷിച്ചു വന്നിരുന്ന ഏടുകളാണെന്നും അവർ പറയുന്നു. ദൗത്യവാഹകൻമാർ മലക്കുകളാണെന്ന് വെക്കുമ്പോൾ– അതാണ് കൂടുതൽ ബലപ്പെട്ട അഭിപ്രായവും– ഏടുകൾകൊണ്ടുള്ള വിവക്ഷ അല്ലാഹുവിന്റെ ജ്ഞാന ഫലകമാകുന്ന 'ലൗഹുൽ മഹഫൂള്' (اللوح المحفوظ) ആയിരിക്കുന്നതാണ്.

സൂ: വാക്വിഅഃ 77 – 80 ൽ ഖുർആനെപ്പറ്റി ഭദ്രമായ ഒരു ഗ്രന്ഥത്തിലാണ് അത് ഉള്ളതെന്നും, പരിശുദ്ധമാക്കപ്പെട്ടവരല്ലാതെ അത് സ്പർശിക്കുന്നതല്ലെന്നും, അത് ലോകരക്ഷിതാവിങ്കൽനിന്ന് അവതരിപ്പിക്കുന്നതാണെന്നും പ്രസ്താവിച്ചിട്ടുണ്ടല്ലോ. സൂ: ബുറൂജിൽ ﴿بل هو قرآن مجيد﴾﴿في لوح محفوظ﴾ (എങ്കിലും, അത് മഹത്തായ ഒരു ക്വുർആനാകുന്നു; സുരക്ഷിതമായ ഒരു ഫലകത്തിലാണുള്ളത്) എന്നും പറഞ്ഞിരിക്കുന്നു. ഈ ആശയംതന്നെയാണ് ഈ വചനങ്ങളും ഉൾക്കൊള്ളുന്നത്. കൂടുതൽ വിവരം ആ രണ്ട് സ്ഥലത്തും നോക്കുക.

ഒരു സംഗതി ഇവിടെ ഓർക്കേണ്ടതുണ്ട്. സ്വഹാബികളാകുന്ന സത്യവിശ്വാസികളുടെ കൈക്ക് എഴുതി സൂക്ഷിക്കപ്പെട്ടുവരുന്ന ഏടുകളാണ് ഇവിടെ ഉദ്ദേശ്യമെന്ന് വെക്കുമ്പോൾ– അവ വാസ്തവത്തിൽ പരിശുദ്ധവും ഉന്നതവും തന്നെയാണെങ്കിലും– അവയെപ്പറ്റി ഇസ്ലാമിന്റെ കഠിനശത്രുക്കളായ ക്വുറൈശി പ്രമാ

ണികളുടെ ദൃഷ്ടിയിൽ അതിന് ഒരു പ്രത്യേക പരിഗണനയുണ്ടാകുവാൻ അവകാശമില്ല. അവരുടെമേൽ അത് വെച്ചുകെട്ടേണ്ടതില്ലെന്നും, വേണമെങ്കിൽ അവർ സ്വീകരിച്ചുകൊള്ളട്ടെ എന്നും പറഞ്ഞുകൊണ്ടാണല്ലോ ഈ വിഷയം അല്ലാഹു പ്രസ്താവിക്കുന്നത്. അപ്പോൾ അവർക്ക് സുപരിചിതരും, അവരുടെ ദൃഷ്ടിയിൽ നിസ്സാരൻമാരുമായ സ്വഹാബികൾ എഴുതി സൂക്ഷിക്കുന്ന ഏടുകളുടെ പരിപാവനത്വം അവരുടെ മുമ്പിൽ വെക്കുന്നതിൽ വളരെ ഔചിത്യമൊന്നും കാണുന്നില്ല. 'സഫറത്തി'ന്റെയും 'ഏടു'കളുടെയും വിശേഷണങ്ങളായി അല്ലാഹു പറഞ്ഞ വാക്കുകൾ പരിശോധിച്ചാലും ഇബ്നുജരീർ മുതലായവരുടെ അഭിപ്രായത്തിനാണ് മുൻതൂക്കം കാണുന്നത്. الله اعلم

قُتِلَ ٱلْإِنسَـٰنُ مَآ أَكْفَرَهُۥ ﴿١٧﴾

**﴾17﴿ മനുഷ്യൻ കൊല്ലപ്പെടട്ടെ [നാശമടയട്ടെ]. എന്താണവൻ ഇത്ര നന്ദികെട്ടവൻ (അഥവാ അവിശ്വാസി) ആയത്?!**

مِنْ أَىِّ شَىْءٍ خَلَقَهُۥ ﴿١٨﴾

**﴾18﴿ ഏതൊരു വസ്തുവിൽനിന്നാണ് അവൻ [അല്ലാഹു] അവനെ സൃഷ്ടിച്ചിരിക്കുന്നത്?**

مِن نُّطْفَةٍ خَلَقَهُۥ فَقَدَّرَهُۥ ﴿١٩﴾

**﴾19﴿ ഒരു ഇന്ദ്രിയത്തുള്ളിയിൽനിന്ന് (തന്നെ). (അതെ) അവനെ അവൻ സൃഷ്ടിച്ചു; എന്നിട്ട് അവനെ (വേണ്ടപ്രകാരം) വ്യവസ്ഥ ചെയ്തു;-**

ثُمَّ ٱلسَّبِيلَ يَسَّرَهُۥ ﴿٢٠﴾

**﴾20﴿ പിന്നെ, (അവൻ ചരിക്കേണ്ടുന്ന) മാർഗം അവന് എളുപ്പമാക്കിക്കൊടുത്തു;-**

ثُمَّ أَمَاتَهُۥ فَأَقْبَرَهُۥ ﴿٢١﴾

**﴾21﴿ പിന്നെ, അവനെ മരണപ്പെടുത്തി; എന്നിട്ടവനെ 'ക്വബ്റി'ലാക്കി (മറച്ചു);-**

ثُمَّ إِذَا شَآءَ أَنشَرَهُۥ ﴿٢٢﴾

**﴾22﴿ പിന്നീട് അവൻ [അല്ലാഹു] ഉദ്ദേശിക്കുമ്പോൾ അവനെ (വീണ്ടും) ഉയിർത്തെഴുന്നേൽപിക്കുന്നതാണ്.**

---

﴾17﴿ قُتِلَ കൊല്ലപ്പെടട്ടെ (നശിക്കട്ടെ-ശാപമടയട്ടെ) ٱلْإِنسَـٰنُ മനുഷ്യൻ مَآ أَكْفَرَهُۥ അവനെ (ഇത്രയധികം) നന്ദികെടുത്തിയത് (അവിശ്വാസിയാക്കിയത്) എന്താണ്

﴾18﴿ مِنْ أَيِّ شَىْءٍ ഏതൊരു വസ്തുവിൽനിന്നാണ് خَلَقَهُۥ അവൻ അവനെ സൃഷ്ടിച്ചത് ﴾19﴿ مِن نُّطْفَةٍ ഒരു ഇന്ദ്രിയത്തുള്ളിയിൽനിന്ന് خَلَقَهُۥ അവൻ അവനെ സൃഷ്ടിച്ചു فَقَدَّرَهُۥ എന്നിട്ടവനെ (അവന്നു കണക്കാക്കി, വ്യവസ്ഥചെയ്തു ﴾20﴿ ثُمَّ ٱلسَّبِيلَ പിന്നെ വഴി يَسَّرَهُۥ അവൻ അവന് എളുപ്പ (നിഷ്പ്രയാസ)മാക്കി ﴾21﴿ ثُمَّ أَمَاتَهُۥ പിന്നെ അവനെ മരണപ്പെടുത്തി فَأَقْبَرَهُۥ എന്നിട്ടവനെ ഖബ്റിലാക്കി ﴾22﴿ ثُمَّ إِذَا شَآءَ പിന്നെ അവൻ ഉദ്ദേശിച്ചാൽ, വേണ്ടുകവെക്കുമ്പോൾ أَنشَرَهُۥ അവനെ ഉയിർത്തെഴുന്നേൽപിക്കും

---

മനുഷ്യൻ സത്യനിഷേധിയും ധിക്കാരിയുമായി ജീവിക്കുകവഴി അല്ലാഹുവിനോട് കാണിക്കുന്ന നന്ദികേടിന്റെ ഗൗരവം അവന്റെ ആദ്യന്തചരിത്രം ചൂണ്ടിക്കാട്ടിക്കൊണ്ട് അവനെ തെര്യപ്പെടുത്തുകയാണ്. അതേ ചരിത്രംതന്നെ അവന്റെ പുനരുത്ഥാനത്തിന് തെളിവ് നൽകുകയും ചെയ്യുന്നു. അവന്റെ അസ്തിത്വം ഉടലെടുത്തത് എവിടെ നിന്നാണെന്ന് ചോദിച്ചു അവന്റെ മനസ്സിനെ തട്ടി ഉണർത്തിക്കൊണ്ടാണ് ആ ചരിത്രം അവനെ ഓർമിപ്പിക്കുന്നത്. അതെ, കേവലം നിസ്സാരമായ ഒരു ഇന്ദ്രിയ ബിന്ദുവിൽനിന്നാണവന്റെ ഉൽഭവം. അങ്ങനെ, അവന് ഒരു പൂർണമായ മനുഷ്യരൂപം നൽകി. ആകൃതിയും, പ്രകൃതിയും നിശ്ചയിച്ചു. അന്നവും ആയുസ്സുമെല്ലാം വ്യവസ്ഥചെയ്തു. നന്മതിൻമകളുടെയും, വിജയ പരാജയത്തിന്റെയും മാർഗം വിവരിച്ചുകൊണ്ട് നേർമാർഗവും സൗകര്യപ്പെടുത്തിക്കൊടുത്തു. അതെ, അവന്ന്വേണ്ടതെല്ലാം കൊടുത്തരുളി. പിന്നീട് ആയുഷ്കാലം അവസാനിച്ചപ്പോൾ മരണപ്പെടുത്തി ഭൂമിയിൽ മറക്കുകയും ചെയ്തു. ഇതിന്റെയെല്ലാം കർത്താവും നിയന്താവുമായ അതേ അല്ലാഹുതന്നെയാണ് താൻ ഉദ്ദേശിക്കുന്ന അവസരത്തിൽ മനുഷ്യനെ വീണ്ടും ജീവിപ്പിക്കുമെന്ന് പറയുന്നതും. എന്തുകൊണ്ട് ഈയൊരു കാര്യം അവന് വിശ്വസിക്കുവാനും, ന്യായീകരിക്കുവാനും കഴിയുന്നില്ല?! ഇതിന്റെ പേരിലാണല്ലോ അവന്റെ നിഷേധവും ധിക്കാരവുമൊക്കെ. അപ്പോൾ, അവന്റെ നന്ദികേടും, അവന്റെ നിഷേധവും അങ്ങേഅറ്റം കടുത്തതുതന്നെ!

قتل (കൊല്ലപ്പെടട്ടെ) എന്ന വാക്കിന്റെ അർത്ഥത്തെയും ഉദ്ദേശ്യത്തെയും സംബന്ധിച്ച് സൂ: മുദ്ദഥ്ഥിറിൽ വിവരിച്ചത് ഓർക്കുക. മനുഷ്യന്റെ നന്ദികേടിൽ അല്ലാഹുവിനുള്ള വെറുപ്പും പ്രതിഷേധവുമാണത് കുറിക്കുന്നത്. അല്ലാഹു തുടർന്നു പറയുന്നു:-

كَلَّا لَمَّا يَقْضِ مَآ أَمَرَهُۥ ﴿٢٣﴾

**﴾23﴿ അങ്ങനെ വേണ്ടാ! അവനോട് അവൻ [അല്ലാഹു] കല്പിച്ചത് അവൻ നിർവഹിച്ചില്ല.**

| | |
|---|---|
| فَلْيَنظُرِ ٱلْإِنسَٰنُ إِلَىٰ طَعَامِهِۦٓ ﴿٢٤﴾ | ﴿24﴾ എന്നാൽ, മനുഷ്യൻ തന്റെ ഭക്ഷണത്തിലേക്ക് (ഒന്ന് ചിന്തിച്ചു) നോക്കട്ടെ;- |
| أَنَّا صَبَبْنَا ٱلْمَآءَ صَبًّا ﴿٢٥﴾ | ﴿25﴾ അതായത്, നാം (മഴ) വെള്ളം ഒരു (ശക്തിയായ) ചൊരിച്ചുകൊടുക്കൽ കൊടുത്തിരിക്കുന്നത്. |
| ثُمَّ شَقَقْنَا ٱلْأَرْضَ شَقًّا ﴿٢٦﴾ | ﴿26﴾ പിന്നെ ഭൂമിയെ നാം ഒരു (യുക്തമായ) പിളർത്തൽ പിളർത്തി. |
| فَأَنۢبَتْنَا فِيهَا حَبًّا ﴿٢٧﴾ | ﴿27﴾ അങ്ങനെ, അതിൽ നാം ധാന്യം മുളപ്പിച്ചു; |
| وَعِنَبًا وَقَضْبًا ﴿٢٨﴾ | ﴿28﴾ മുന്തിരിയും, പച്ചക്കറിയും. |
| وَزَيْتُونًا وَنَخْلًا ﴿٢٩﴾ | ﴿29﴾ ഒലീവും, ഈത്തപ്പനയും. |
| وَحَدَآئِقَ غُلْبًا ﴿٣٠﴾ | ﴿30﴾ (വൃക്ഷങ്ങൾ) നിറഞ്ഞു നിൽക്കുന്ന തോട്ടങ്ങളും |
| وَفَٰكِهَةً وَأَبًّا ﴿٣١﴾ | ﴿31﴾ പഴവർഗവും, മേച്ചിൽ പുല്ലും (മുളപ്പിച്ചു);- |
| مَّتَٰعًا لَّكُمْ وَلِأَنْعَٰمِكُمْ ﴿٣٢﴾ | ﴿32﴾ നിങ്ങൾക്കും, നിങ്ങളുടെ കന്നുകാലികൾക്കും ഉപയോഗത്തിനായിട്ട്. |

﴿23﴾ كَلَّا അങ്ങനെയല്ല, വേണ്ട لَمَّا يَقْضِ അവൻ നിർവഹിച്ചില്ല مَآ أَمَرَهُۥ അവൻ അവനോട് കല്പിച്ചത്﴿24﴾ فَلْيَنظُرِ എന്നാൽ നോക്കിക്കൊള്ളട്ടെ ٱلْإِنسَٰنُ മനുഷ്യൻ إِلَىٰ طَعَامِهِ തന്റെ ഭക്ഷണത്തിലേക്ക് ﴿25﴾ أَنَّا صَبَبْنَا നാം ചൊരിഞ്ഞുകൊടുത്തിരിക്കുന്നത് ٱلْمَآءَ വെള്ളം صَبًّا ഒരു ചൊരിക്കൽ ﴿26﴾ ثُمَّ شَقَقْنَا പിന്നെ നാം പിളർത്തി ٱلْأَرْضَ ഭൂമിയെ شَقًّا ഒരു പിളർത്തൽ ﴿27﴾ فَأَنۢبَتْنَا എന്നിട്ട് നാം മുളപ്പിച്ചു, ഉൽപാദിപ്പിച്ചു فِيهَا അതിൽ حَبًّا ധാന്യം ﴿28﴾ وَعِنَبًا മുന്തിരിയും وَقَضْبًا പച്ചക്കറി (ഇലക്കറി- കറിച്ചെടി)യും ﴿29﴾ وَزَيْتُونًا സൈത്തൂനും, ഒലീവും وَنَخْلًا ഈത്തപ്പനയും﴿30﴾ وَحَدَآئِقَ തോട്ടങ്ങളും غُلْبًا (മരങ്ങൾ) നിറഞ്ഞ, തിങ്ങിയ, നിബിഡമായ ﴿31﴾ وَفَٰكِهَةً പഴങ്ങളും, ഫലവർഗവും وَأَبًّا മേച്ചൽപുല്ലും ﴿32﴾ مَّتَٰعًا لَّكُمْ നിങ്ങൾക്ക് ഉപയോഗത്തിന് وَلِأَنْعَٰمِكُمْ നിങ്ങളുടെ കാലി (ആടുമാടൊട്ടകം)കൾക്കും

മനുഷ്യന്നും, അവന്റെ കാലികൾക്കും ആവശ്യമായ വിവിധ ഭക്ഷ്യവിഭവങ്ങളെ ഭൂമിയിൽ ഉൽപാദിപ്പിക്കുകയും, അതിനുവേണ്ടി മഴ വർഷിപ്പിക്കുകയും, ഭൂമി പാകപ്പെടുത്തുകയും ചെയ്തിരിക്കുന്നതിനെക്കുറിച്ച് മാത്രം അവർ ചിന്തിച്ചു നോക്കുന്നതായാലും അവർ അല്ലാഹുവിന് അളവറ്റ നന്ദി ചെയ്യാൻ കടപ്പെട്ടവരാണെന്ന് കാണാം. ഇവർക്ക് പുറമെ, എണ്ണിയാൽ തീരാത്ത അനുഗ്രഹങ്ങൾ വേറെയും ഇരിക്കുന്നു. എന്നിട്ട് അവൻ, അല്ലാഹുവിന്റെ കൽപനകൾ നിറവേറ്റുവാനോ അവനോട് നന്ദി കാണിക്കുവാനോ തയ്യാറാകുന്നില്ല എന്ന് സാരം. പച്ചയിൽ മുറിച്ചെടുത്ത് ഉപയോഗിക്കുന്ന എല്ലാ പച്ചക്കറിച്ചെടി (പോഷകച്ചെടി)കൾക്കും പൊതുവിൽ പറയപ്പെടുന്ന വാക്കാണ് قضب (ക്വദ്ബ്). ഒരു പ്രത്യേക ചെടിയുടെ പേരാണെന്നും കറിക്ക് ഉപയോഗിക്കുന്ന എല്ലാ ഇലച്ചെടികൾക്കും പറയുന്ന പേരാണെന്നും അഭിപ്രായമുണ്ട്. أب (അബ്ബ്) എന്നാൽ, മനുഷ്യർ തിന്നാറില്ലാത്തതും, കാലികൾ മേഞ്ഞുതിന്നുന്നതുമായ പുൽച്ചെടികളാകുന്നു. നന്ദികേടിന്റെ അനന്തരഫലം അനുഭവിക്കേണ്ടി വരുന്ന ആ ഭയങ്കരഘട്ടത്തെപ്പറ്റിയാണ് അടുത്ത വചനങ്ങളിൽ വിവരിക്കുന്നത്.

فَإِذَا جَآءَتِ ٱلصَّآخَّةُ ﴿٣٣﴾

**《33》 എന്നാൽ, ചെകിടടക്കുന്ന (ആ ഭീകര) ശബ്ദം വന്നാൽ!-**

يَوْمَ يَفِرُّ ٱلْمَرْءُ مِنْ أَخِيهِ ﴿٣٤﴾

**《34》 അതായത്, മനുഷ്യൻ തന്റെ സഹോദരനെ വിട്ടു ഓടിപ്പോകുന്ന ദിവസം,-**

وَأُمِّهِۦ وَأَبِيهِ ﴿٣٥﴾

**《35》 തന്റെ മാതാവിനെയും, പിതാവിനെയും (വിട്ടും)**

وَصَٰحِبَتِهِۦ وَبَنِيهِ ﴿٣٦﴾

**《36》 തന്റെ തുണ [ഭാര്യ]യെയും, തന്റെ മക്കളെയും (വിട്ടും ഓടുന്ന ദിവസം)! [ഹാ! എന്തായിരിക്കും അന്ന് അവന്റെ നില?!]**

لِكُلِّ ٱمْرِيٍٕ مِّنْهُمْ يَوْمَئِذٍ شَأْنٌ يُغْنِيهِ ﴿٣٧﴾

**《37》 അന്നത്തെ ദിവസം, അവരിൽ എല്ലാ (ഓരോ) മനുഷ്യനുമുണ്ടായിരിക്കും; അവനെ മതിയാക്കത്തക്ക ഒരു കാര്യം**

---

**《33》** فَإِذَا جَآءَتِ എന്നാൽ വന്നാൽ, വരുമ്പോൾ ٱلصَّآخَّةُ ചെകിടടക്കുന്ന ശബ്ദം **《34》** يَوْمَ يَفِرُّ (പേടിച്ചു) ഓടിപ്പോകുന്ന ദിവസം ٱلْمَرْءُ മനുഷ്യൻ مِنْ أَخِيهِ തന്റെ സഹോദരനെവിട്ട് **《35》** وَأُمِّهِ തന്റെ ഉമ്മയെ (മാതാവിനെ)യും وَأَبِيهِ തന്റെ

ബാപ്പായെ (പിതാവിനെ)യും ﴾36﴿ وَصَـٰحِبَتِهِۦ തന്റെ തുണ (ഭാര്യ)യെയും وَبَنِيهِ തന്റെ മക്കളെയും ﴾37﴿ لِكُلِّ ٱمْرِئٍ എല്ലാ മനുഷ്യനുമുണ്ട് مِّنْهُمْ അവരിൽനിന്ന് يَوْمَئِذٍ അന്ന്, ആ ദിവസം شَأْنٌ ഒരു കാര്യം, വിഷയം يُغْنِيهِ അവനെ ഐശ്വര്യമാക്കുന്ന (മതിയാക്കുന്ന)

---

അന്ത്യനാളിൽ സംഭവിക്കുന്ന കാഹളം ഊത്തിനെപ്പറ്റിയാണ് الصاخة (ഉഗ്രത നിമിത്തം ചെകിടുപൊട്ടി കേൾവി നഷ്ടപ്പെടുമാറുള്ള ഭയങ്കര ശബ്ദം) എന്ന് പറഞ്ഞിരിക്കുന്നത്. അന്ന് ഓരോരുത്തരും ഭയവിഹ്വലരായി കിടുകിടുത്തുപോകുന്നു. ഒരാൾക്കും മറ്റൊരാളെക്കുറിച്ച് ചിന്തയോ ഓർമയോ ഉണ്ടാകുന്നതല്ല. ഓരോരുത്തന്നും 'തന്റെ കാര്യം തന്റെ കാര്യം' എന്ന് മാത്രമായിരിക്കും. കാരണം, അവനവന്റെ കാര്യം തന്നെ അവനവന് പിടിപ്പതും അതിലധികവുമുണ്ടായിരിക്കും! എന്നാൽ, അല്ലാഹുവിനോട് കൂറും ഭക്തിയും പുലർത്തിവന്നവരും, നന്ദികേടും ധിക്കാരവും കാട്ടിക്കൊണ്ടിരുന്നവരും ഒരുപോലെയായിരിക്കുമോ? അല്ല;-

وُجُوهٌ يَوْمَئِذٍ مُّسْفِرَةٌ ﴿٣٨﴾

**﴾38﴿ ചില മുഖങ്ങൾ അന്നത്തെ ദിവസം (പ്രസന്നമായി) തെളിഞ്ഞവയായിരിക്കും;-**

ضَاحِكَةٌ مُّسْتَبْشِرَةٌ ﴿٣٩﴾

**﴾39﴿ ചിരിക്കുന്നവയായിരിക്കും, സന്തോഷം കൊള്ളുന്നവയായിരിക്കും.**

وَوُجُوهٌ يَوْمَئِذٍ عَلَيْهَا غَبَرَةٌ ﴿٤٠﴾

**﴾40﴿ (വേറെ) ചില മുഖങ്ങളാകട്ടെ, അന്ന് അവയുടെ മേൽ പൊടിപടലം ഉണ്ടായിരിക്കും.**

تَرْهَقُهَا قَتَرَةٌ ﴿٤١﴾

**﴾41﴿ അവയെ കൂരിരുട്ട് മൂടിയിരിക്കും.**

أُو۟لَـٰٓئِكَ هُمُ ٱلْكَفَرَةُ ٱلْفَجَرَةُ ﴿٤٢﴾

**﴾42﴿ അക്കൂട്ടരത്രെ, തോന്നിയവാസികളായ അവിശ്വാസികൾ.**

---

﴾38﴿ وُجُوهٌ ചില മുഖങ്ങൾ يَوْمَئِذٍ അന്ന് مُّسْفِرَةٌ തെളിഞ്ഞ (ശോഭിച്ച- പ്രസന്നമായ)വയായിരിക്കും ﴾39﴿ ضَاحِكَةٌ ചിരിക്കുന്നവ مُّسْتَبْشِرَةٌ സന്തോഷം കൊള്ളുന്നവ ﴾40﴿ وَوُجُوهٌ ചില മുഖങ്ങളാവട്ടെ يَوْمَئِذٍ അന്ന് عَلَيْهَا അതിന്റെ മേലുണ്ടായിരിക്കും غَبَرَةٌ പൊടി ﴾41﴿ تَرْهَقُهَا അവയെ മൂടും, പൊതിയും قَتَرَةٌ കൂരിരുട്ട്, ഇരുൾ

﴾42﴿ أُوْلَـٰٓئِكَ അക്കൂട്ടർ هُمُ ٱلْكَفَرَةُ അവർ തന്നെയാണ് അവിശ്വാസികൾ, നന്ദികെട്ടവർ ٱلْفَجَرَةُ തോന്നിയവാസികളായ, മഹാപാപികളായ

---

അപ്പോൾ ആദ്യം പറഞ്ഞ പ്രസന്നമുഖങ്ങൾ സുകൃതവാൻമാരായ സത്യവിശ്വാസികളാണെന്ന് പറയേണ്ടതില്ല. അല്ലാഹു അവന്റെ മഹത്തായ കാരുണ്യം കൊണ്ട് നമ്മെയെല്ലാം സുകൃതവാൻമാരായ സത്യവിശ്വാസികളിൽ ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ. ആമീൻ.

ولله الحمد والمنة

سورة التكوير

# 81. സൂറതു ത്തക്‌വീർ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 29

ഇമാം അഹ്മദ്, തിർമദീ, ഹാകിം (റ) എന്നിവർ നിവേദനം ചെയ്തിട്ടുള്ള ഒരു നബിവചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു; 'ക്വിയാമത്ത്നാളിനെ കണ്ണു കൊണ്ട് കാണുന്നപോലെ നോക്കിക്കാണുവാൻ ആരെങ്കിലും ഇഷ്ടപ്പെടുന്നുവെങ്കിൽ, അവൻ إذا الشمس كورت و إذا السماء انفطرت و إذا السماء انشقت (സൂ: തക്‌വീർ, സൂ: ഇൻഫിത്വാർ, സൂ: ഇൻശിക്വാക്വ്) എന്നിവ ഓതിക്കൊള്ളട്ടെ.'

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

إِذَا ٱلشَّمۡسُ كُوِّرَتۡ ﴿١﴾

**(1) സൂര്യൻ ചുറ്റിപ്പൊതിയപ്പെടുമ്പോൾ;-**

وَإِذَا ٱلنُّجُومُ ٱنكَدَرَتۡ ﴿٢﴾

**(2) നക്ഷത്രങ്ങൾ ഉതിർന്നുവീഴുകയും ചെയ്യുമ്പോൾ;-**

وَإِذَا ٱلۡجِبَالُ سُيِّرَتۡ ﴿٣﴾

**(3) പർവതങ്ങൾ (സ്ഥാനംവിട്ട്) നടത്തപ്പെടുകയും ചെയ്യുമ്പോൾ;-**

وَإِذَا ٱلۡعِشَارُ عُطِّلَتۡ ﴿٤﴾

**(4) പൂർണഗർഭിണികളായ ഒട്ടകങ്ങൾ വെറുതെ (ഒഴിച്ച്) വിടപ്പെടുകയും ചെയ്യുമ്പോൾ;-**

وَإِذَا ٱلۡوُحُوشُ حُشِرَتۡ ﴿٥﴾

**(5) കാട്ടുജന്തുക്കൾ ഒരുമിച്ചുകൂട്ടപ്പെടുകയും ചെയ്യുമ്പോൾ;**

وَإِذَا ٱلۡبِحَارُ سُجِّرَتۡ ﴿٦﴾

**(6) സമുദ്രങ്ങൾ തിളച്ചുമറിക്കപ്പെടുകയും ചെയ്യുമ്പോൾ;**

وَإِذَا ٱلنُّفُوسُ زُوِّجَتۡ ﴿٧﴾

《7》 ആത്മാക്കൾ (അഥവാ ആളുകൾ കൂട്ടി) ഇണക്കപ്പെടുകയും ചെയ്യുമ്പോൾ;-

وَإِذَا ٱلۡمَوۡءُۥدَةُ سُئِلَتۡ ﴿٨﴾

《8》 (ജീവനോടെ) കഴിച്ചുമൂടപ്പെട്ട (പെൺ) ശിശു ചോദ്യം ചെയ്യപ്പെടുകയും ചെയ്യുമ്പോൾ;-

بِأَيِّ ذَنۢبٍ قُتِلَتۡ ﴿٩﴾

《9》 ഏതൊരു കുറ്റത്തിനാണ് അത് കൊല്ലപ്പെട്ടത് എന്ന്;-

وَإِذَا ٱلصُّحُفُ نُشِرَتۡ ﴿١٠﴾

《10》 ഏടുകൾ (തുറന്ന്) വിരുത്തപ്പെടുകയും ചെയ്യുമ്പോൾ;-

وَإِذَا ٱلسَّمَآءُ كُشِطَتۡ ﴿١١﴾

《11》 ആകാശം ഉരി(ച്ചു മറനീ)ക്കപ്പെടുകയും ചെയ്യുമ്പോൾ;-

وَإِذَا ٱلۡجَحِيمُ سُعِّرَتۡ ﴿١٢﴾

《12》 ജ്വലിക്കുന്ന അഗ്നി [നരകം] ആളിക്കത്തിക്കപ്പെടുകയും ചെയ്യുമ്പോൾ;-

وَإِذَا ٱلۡجَنَّةُ أُزۡلِفَتۡ ﴿١٣﴾

《13》 സ്വർഗം അടുപ്പിച്ചുകൊണ്ട് വരപ്പെടുകയും ചെയ്യുമ്പോൾ;-

عَلِمَتۡ نَفۡسٌ مَّآ أَحۡضَرَتۡ ﴿١٤﴾

《14》 (അപ്പോൾ) ഓരോ ആളും താൻ തയ്യാറാക്കിക്കൊണ്ട് വന്നതെന്തെന്ന് അറിയുന്നതാണ്!

---

《1》 إِذَا ٱلشَّمۡسُ സൂര്യനാകുമ്പോൾ, (ആകുന്ന സമയം- ആകയാൽ) كُوِّرَتۡ അത് ചുറ്റിപ്പൊതിയ (ചുരുട്ടിമടക്ക)പ്പെടു(മ്പോൾ) 《2》 وَإِذَا ٱلنُّجُومُ നക്ഷത്രങ്ങളാകുമ്പോൾ ٱنكَدَرَتۡ അവ ഉതിർന്ന് (കൊഴിഞ്ഞു) ചാടു(മ്പോൾ) 《3》 وَإِذَا ٱلۡجِبَالُ പർവതങ്ങളാകുമ്പോൾ سُيِّرَتۡ അവ നടത്തപ്പെടു(മ്പോൾ) 《4》 وَإِذَا ٱلۡعِشَارُ (പൂർണ) ഗർഭിണികളായ ഒട്ടകങ്ങൾ ആകുമ്പോൾ عُطِّلَتۡ അവ വെറുതെ വിട(മിനക്കെടുത്ത)പ്പെടു(മ്പോൾ) 《5》 وَإِذَا ٱلۡوُحُوشُ കാട്ടുജന്തുക്കളാകുമ്പോൾ حُشِرَتۡ അവ ഒരുമിച്ചുകൂട്ടപ്പെടു(മ്പോൾ) 《6》 وَإِذَا ٱلۡبِحَارُ സമുദ്രങ്ങളാകുമ്പോൾ سُجِّرَتۡ അവ തിളച്ചുമറിക്ക (കവിച്ചൊഴിക്ക- കത്തിക്ക)പ്പെടു(മ്പോൾ) 《7》 وَإِذَا ٱلنُّفُوسُ ആത്മാക്കൾ (ദേഹങ്ങൾ- ആളുകൾ) ആകുമ്പോൾ زُوِّجَتۡ അവ ഇണക്കപ്പെടു(മ്പോൾ) 《8》

وَإِذَا ٱلْمَوْءُۥدَةُ (ജീവനോടെ) കുഴിച്ചുമൂടപ്പെട്ടത് (കുഴിച്ചു മൂടപ്പെട്ടവ) ആകുമ്പോൾ سُئِلَتْ അത് (അവ) ചോദ്യം ചെയ്യപ്പെടു(മ്പോൾ) ﴾9﴿ بِأَىِّ ذَنۢبٍ ഏത് കുറ്റം (പാപം) നിമിത്തമാണ് قُتِلَتْ അത് കൊല്ലപ്പെട്ടത് എന്ന് ﴾10﴿ وَإِذَا ٱلصُّحُفُ ഏടുകളാകുമ്പോൾ نُشِرَتْ അവ വിരുത്തരപ്പെടു(മ്പോൾ) ﴾11﴿ وَإِذَا ٱلسَّمَآءُ ആകാശമാകുമ്പോൾ كُشِطَتْ അത് (തോൽ) ഉരിച്ചു നീക്കപ്പെടു(മ്പോൾ) ﴾12﴿ وَإِذَا ٱلْجَحِيمُ ജ്വലിക്കുന്ന അഗ്നി (നരകം) ആകുമ്പോൾ سُعِّرَتْ അത് ആളിക്കത്തിക്കപ്പെടു(മ്പോൾ) ﴾13﴿ وَإِذَا ٱلْجَنَّةُ സ്വർഗം ആകുമ്പോൾ أُزْلِفَتْ അത് അടുപ്പിക്ക (അടുത്തവരുത്ത)പ്പെടു(മ്പോൾ) ﴾14﴿ عَلِمَتْ അറിയും نَفْسٌ ഏത് (ഓരോ) ദേഹവും (ആളും, ആത്മാവും) مَّآ أَحْضَرَتْ അതെന്ത് ഹാജരാക്കിയെന്ന്, അത് തയ്യാറാക്കിയത്

---

ക്വിയാമത്തുനാളിലെ കഠിനകഠോരങ്ങളായ ചില സംഭവവികാസങ്ങളാണ് അല്ലാഹു ചൂണ്ടിക്കാട്ടുന്നത്:

(1) സൂര്യൻ ചുറ്റിപ്പൊതിയപ്പെടുന്നു. അഥവാ അതിന്റെ പ്രകാശം നഷ്ടപ്പെട്ടുപോകുന്നു.

(2) നക്ഷത്ര ഗ്രഹങ്ങളെല്ലാം അവയുടെ സ്ഥാനവും ക്രമവും വിട്ട് കൊഴിഞ്ഞുവീഴുന്നു.

(3) പർവതങ്ങൾ അവയുടെ സ്ഥാനംവിട്ട് നീക്കപ്പെടുകയും തട്ടിത്തകർക്കപ്പെടുകയും ചെയ്യുന്നു.

(4) അറബികളുടെ അടുക്കൽ പ്രത്യേക പരിഗണനയുള്ളതും, അവരുടെ സമ്പത്തുകളിൽ വിലപ്പെട്ടതുമായ പൂർണഗർഭിണികളായ ഒട്ടകങ്ങൾപോലും അഗണ്യ കോടിയിൽ തള്ളപ്പെടുന്നു. അവയെപ്പറ്റി ശ്രദ്ധിക്കുവാൻ ആർക്കും അവസരം ഉണ്ടാകയില്ല.

(5) കാട്ടുജീവികളും, ദുഷ്ടജന്തുക്കളും പരിഭ്രാന്തി നിമിത്തം പരസ്പരം യാതൊരു അക്രമമോ എതിർപ്പോ കൂടാതെ കൂടിക്കലരുന്നു.

(6) ഭൂമിയുടെ സ്വഭാവം പാടെ മാറിപ്പോകുന്ന കൂട്ടത്തിൽ സമുദ്രങ്ങൾ തിളച്ചുമറിയുകയും കവിഞ്ഞൊഴുകുകയും ചെയ്യുന്നു. അല്ലെങ്കിൽ സമുദ്രജലം വറ്റി തൽസ്ഥാനത്ത് തീപിടിച്ച് പോകുന്നു എന്നും സാരമായിരിക്കാം. ഇപ്പറഞ്ഞതെല്ലാം ആകാശഭൂമികളിൽ ഉണ്ടാകുന്ന സംഭവവികാസങ്ങളാകുന്നു. അതെ, ഭൂമിയും ആകാശവും ഇന്നത്തേതിൽനിന്ന് വളരെ വ്യത്യസ്തമായ മറ്റൊരു രൂപ

ത്തിൽ മാറ്റം ചെയ്യപ്പെടുന്ന ദിവസമാണത്. (يوم تبدل الأرض غير الأرض – ابراهيم)

(7) ഓരോ തരത്തിലുള്ള ആളുകളും അതേ തരത്തിലുള്ള ആളുകളുമായി ഇണക്കപ്പെടുന്നു. അഥവാ, നല്ലവർ നല്ലവരുമായും, ചീത്തപ്പെട്ടവർ ചീത്തപ്പെട്ടവരുമായും കൂട്ടിച്ചേർക്കപ്പെടും. അല്ലെങ്കിൽ ഓരോ ആത്മാവും അതിന്റെ ജഡവുമായി സംയോജിപ്പിക്കപ്പെടുമെന്ന് സാരം. 7 -ാം വചനത്തിന് ഈ രണ്ട് പ്രകാരത്തിലും വ്യാഖ്യാനം നൽകപ്പെട്ടിരിക്കുന്നു.

(8) പെൺകുഞ്ഞ് പിറക്കുമ്പോൾ ദാരിദ്ര്യവും അപമാനവുംഭയന്ന് അതിനെ ജീവനോടെ കുഴിച്ചുമൂടുന്ന പതിവ് ജാഹിലിയ്യാകാലത്തുണ്ടായിരുന്നുവല്ലോ. ആ കുഞ്ഞുങ്ങളെ കൊലപ്പെടുത്തുവാൻ അവർ ചെയ്ത തെറ്റുകുറ്റങ്ങളെന്തെന്ന് ചോദ്യം ചെയ്യപ്പെടുന്നു. അഥവാ അവരുടെ കാര്യം പ്രത്യേകം വിചാരണക്ക് വരുന്നു.

(9) ഓരോരുത്തന്റെ സകലകർമങ്ങളും രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ഏടുകൾ ഹാജരാക്കപ്പെടുകയും അവരവർ വായിച്ചുനോക്കുമാറ് അവ നിവർത്തി കൈകളിൽ നൽകപ്പെടുകയും ചെയ്യുന്നു.

(10) മൃഗങ്ങളുടെ തോലുരിച്ചെടുക്കുന്നതുപോലെ ആകാശത്തിന്റെ മറകളെല്ലാം നീക്കി മാറ്റി അവ നഗ്നമാക്കി വെളിവാക്കപ്പെടുന്നു.

(11) എത്രയോ കാലമായി കത്തിജ്വലിച്ചുകൊണ്ടിരിക്കുന്ന നരകം അന്ന് പ്രത്യേകം ആളിക്കത്തിക്കപ്പെടുന്നു.

(12) സ്വർഗം സജ്ജനങ്ങളുടെ അടുക്കലേക്ക് അടുപ്പിച്ചുകൊണ്ടുവരപ്പെടുന്നു. وأزلفت الجنة للمتقين وبرزت الجحيم للغاوين–شعراء:٩١ (സ്വർഗം ഭയഭക്തൻമാരിലേക്ക് അടുപ്പിക്കപ്പെടും. ജ്വലിക്കുന്ന നരകം ദുർമാർഗികളിലേക്ക് വെളിവാക്കപ്പെടുകയും ചെയ്യും.)

ഇങ്ങനെയുള്ള അതിഗൗരവ ഘട്ടങ്ങൾ അനുഭവത്തിൽ കാണുന്ന അവസരത്തിൽ ഓരോ ആൾക്കും ശരിക്കും അറിയാറാകും, താൻ ഏതെല്ലാം കർമങ്ങളാണ് മുൻജീവിതത്തിൽവെച്ച് തയ്യാറാക്കിക്കൊണ്ട് വന്നിരിക്കുന്നത്, അവയിൽ സൽക്കർമം ഏതൊക്കെയാണ് ദുഷ്ക്കർമം ഏതെല്ലാമാണ് എന്നൊക്കെ. എല്ലാം അവന്റെ ഏട്ടിലും, അവന്റെ ഓർമയിലും അവന് തെളിഞ്ഞുകാണും. ആ അവസരത്തിൽ സ്വന്തം ഏട്ടിൽ സൽക്കർമങ്ങൾ കണ്ടാനന്ദിക്കുന്ന സജ്ജനങ്ങളിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തിത്തരട്ടെ. ആമീൻ.

| | |
|---|---|
| فَلَآ أُقۡسِمُ بِٱلۡخُنَّسِ ﴿١٥﴾ | ﴿15﴾ എന്നാൽ, പിൻവാങ്ങിപ്പോകുന്നവകൊണ്ട് ഞാൻ സത്യം ചെയ്തുപറയുന്നു;- |
| ٱلۡجَوَارِ ٱلۡكُنَّسِ ﴿١٦﴾ | ﴿16﴾ (അതായത്) സഞ്ചരിച്ചു കൊണ്ടിരിക്കുന്നവ; അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നവ; |
| وَٱلَّيۡلِ إِذَا عَسۡعَسَ ﴿١٧﴾ | ﴿17﴾ രാത്രി (ഇരുട്ടുമായി മുന്നോട്ട്- അല്ലെങ്കിൽ പിന്നോട്ട്) ഗമിക്കുമ്പോൾ അതുകൊണ്ടും;- |
| وَٱلصُّبۡحِ إِذَا تَنَفَّسَ ﴿١٨﴾ | ﴿18﴾ പ്രഭാതം (വികസിച്ച്) വെളിച്ചം വീശിവരുമ്പോൾ അതുകൊണ്ടും (സത്യം ചെയ്തു പറയുന്നു);- |
| إِنَّهُۥ لَقَوۡلُ رَسُولٖ كَرِيمٖ ﴿١٩﴾ | ﴿19﴾ നിശ്ചയമായും ഇത് [ക്വുർആൻ] മാന്യനായ ഒരു ദൂതന്റെ വാക്കാകുന്നു;- |
| ذِي قُوَّةٍ عِندَ ذِي ٱلۡعَرۡشِ مَكِينٖ ﴿٢٠﴾ | ﴿20﴾ (അതെ) ശക്തിമാനായുള്ളവൻ, 'അർശി'ന്റെ [സിംഹാസനത്തിന്റെ] ഉടമസ്ഥന്റെ അടുക്കൽ സ്ഥാനമുള്ളവൻ,- |
| مُّطَاعٖ ثَمَّ أَمِينٖ ﴿٢١﴾ | ﴿21﴾ അവിടെ അനുസരിക്കപ്പെടുന്നവൻ, വിശ്വസ്തൻ. [അങ്ങനെയുള്ള ഒരു ദൂതന്റെ വാക്കാണ്.] |

---

﴿15﴾ فَلَآ أُقۡسِمُ എന്നാൽ ഞാൻ സത്യം ചെയ്തുപറയുന്നു بِٱلۡخُنَّسِ പിൻമാറി (മടങ്ങി) പ്പോകുന്നുവകൊണ്ട് ﴿16﴾ ٱلۡجَوَارِ നടക്കുന്നവ, സഞ്ചരിക്കുന്നവ ٱلۡكُنَّسِ മറഞ്ഞുപോകുന്നവ, അപ്രത്യക്ഷമാകുന്നവ ﴿17﴾ وَٱلَّيۡلِ രാത്രിയെക്കൊണ്ടും إِذَا عَسۡعَسَ അത് മുമ്പോട്ട് (അല്ലെങ്കിൽ പിമ്പോട്ട്) ഗമിക്കുമ്പോൾ, ഇരുട്ടിവരുമ്പോൾ ﴿18﴾ وَٱلصُّبۡحِ പ്രഭാതംകൊണ്ടും إِذَا تَنَفَّسَ അതുവെളിച്ചപ്പെട്ടു (വിടർന്നു) വരുമ്പോൾ, ആശ്വാസം കൊള്ളുമ്പോൾ ﴿19﴾ إِنَّهُۥ നിശ്ചയമായും അത് لَقَوۡلُ വാക്കു തന്നെ رَسُولٖ كَرِيمٖ മാന്യനായ ഒരു ദൂതന്റെ ﴿20﴾ ذِي قُوَّةٍ ശക്തിമാനായ

مُّطَاعٍ ﴿21﴾ അര്‍ശിന്റെ ഉടമസ്ഥന്റെ അടുക്കല്‍ مَكِينٍ സ്ഥാനി ﴿21﴾ مُّطَاعٍ അനുസരിക്കപ്പെടുന്നവന്‍ ثَمَّ അവിടെ أَمِينٍ വിശ്വസ്തന്‍

عِندَ ذِى ٱلْعَرْشِ

لا أقسم (ഞാന്‍ സത്യം ചെയ്തു പറയുന്നു) എന്ന വാക്കിന്റെ ഘടനയെയും അര്‍ത്ഥത്തെയും സംബന്ധിച്ച് സൂ: വാകിഅഃ (الواقعة)യിലും മറ്റും പ്രസ്താവിച്ചത് ഓര്‍ക്കുക. മൂന്ന് വസ്തുക്കളെക്കൊണ്ട് അല്ലാഹു ഇവിടെ സത്യം ചെയ്ത് പറഞ്ഞിരിക്കുന്നു:

(1) നക്ഷത്രങ്ങളെക്കൊണ്ട്. രാത്രി നക്ഷത്രങ്ങള്‍ പ്രത്യക്ഷപ്പെടുകയും പകല്‍ അപ്രത്യക്ഷമാകുകയും ചെയ്യുന്നു. ചില നക്ഷത്രങ്ങള്‍ അവയുടെ സഞ്ചാരപഥത്തിലൂടെ മുന്നോട്ട് വന്നു പ്രത്യക്ഷപ്പെട്ടതിനുശേഷം വീണ്ടും പിന്നോട്ട്മടങ്ങി കാഴ്ചയില്‍നിന്ന് മറഞ്ഞുപോകുന്നു. നക്ഷത്രങ്ങളുടെ ഇങ്ങനെയുള്ള സ്വഭാവവിശേഷങ്ങളാണ് 15, 16 വചനങ്ങളില്‍ (الخنس الجوار الكنس) എന്ന് പറഞ്ഞിരിക്കുന്നത്.

(2) രാത്രിയെക്കൊണ്ട്. 'മുമ്പോട്ടുവെച്ച്' എന്നും, 'പിമ്പോട്ടുവെച്ച്' എന്നുമുള്ള രണ്ട് വിപരീതാര്‍ത്ഥങ്ങളില്‍ ഉപയോഗിക്കപ്പെടുന്ന വാക്കാണ് عسعس എന്ന ക്രിയ. അതുകൊണ്ട് 17 -ാം വചനത്തില്‍ രാത്രിയുടെ സ്വഭാവവിശേഷമായി പ്രസ്താവിച്ച ആ വാക്കിന്റെ താല്‍പര്യം രാത്രി ഇരുട്ടുമായി മുമ്പോട്ടുവരുന്ന അവസരത്തില്‍ എന്നോ, അല്ലെങ്കില്‍ അത് അതിന്റെ ഇരുട്ടുംകൊണ്ട് പിന്നോട്ടു പോകുന്ന അവസരത്തില്‍ എന്നോ ആകാവുന്നതാകുന്നു. രണ്ടായിരുന്നാലും കാര്യം വ്യക്തമാണല്ലോ.

(3) പ്രഭാതംകൊണ്ട്. പ്രഭാതത്തിന്റെ വിശേഷതയായി പ്രസ്താവിച്ച تنفس എന്ന വാക്കിന് 'ആശ്വസിച്ചു, ശ്വസിച്ചു, വികസിച്ചു, വെളിപ്പെട്ടു' എന്നൊക്കെ സന്ദര്‍ഭമനുസരിച്ച് അര്‍ത്ഥം വരുന്നതാണ്. പ്രഭാതം അതിന്റെ വെളിച്ചം പരത്തിക്കൊണ്ട് വെളിപ്പെട്ടു വ്യാപിക്കുന്ന അവസ്ഥയാണ് 18 -ാം വചനത്തില്‍ ചൂണ്ടിക്കാട്ടിയിരിക്കുന്നത്. അല്ലാഹു ഉപയോഗിച്ചിരിക്കുന്ന ഓരോ സത്യവാചകങ്ങള്‍ പരിശോധിച്ചാലും ചിന്തിക്കുന്നവര്‍ക്ക് അതില്‍ പല തത്വങ്ങളും പാഠങ്ങളും ദൃഷ്ടാന്തങ്ങളും അടങ്ങിയിരിക്കുന്നതായി കാണാവുന്നതാണ്.

വിശുദ്ധ ക്വുര്‍ആന്റെ സത്യത സ്ഥാപിക്കുകയാണ് ഈ സത്യങ്ങള്‍ മുഖേന അല്ലാഹു ചെയ്യുന്നത്. അല്ലാഹുവിങ്കല്‍ നിന്ന് ക്വുര്‍ആന്‍ നബിﷺക്ക് വന്നുകിട്ടുന്നത് ജിബ്‌രീല്‍ (അ) മുഖേനയാണല്ലോ. അദ്ദേഹം വളരെ മാന്യനായ ഒരു ദൈവദൂതനാകുന്നു. വളരെ ശക്തിമാനും, ലോകാലോകങ്ങളുടെ സിംഹാസനാധിപതിയായ അല്ലാഹുവിന്റെ അടുക്കല്‍ ഉയര്‍ന്ന സ്ഥാനമാനങ്ങളുള്ള മഹാനുമത്രെ. മാത്രമല്ല, അവിടെ- അഥവാ മലക്കുകളുടെ ആവാസകേന്ദ്രമായ 'മല

ഉൽ അഅ്ലാ'യിൽ- അനുസരിക്കപ്പെടുന്ന നേതാവുമാണ്. ഇത്രയും മഹാനും, വിശ്വസ്തനും, യോഗ്യനുമായ ആ മലക്കാണ് തിരുമേനിക്ക് ക്വുർആൻ എത്തിച്ചുകൊടുക്കുന്നത്. അദ്ദേഹം പറഞ്ഞുകൊടുക്കുന്ന അതേ വചനങ്ങളാണ് ക്വുർആൻ. അപ്പോൾ, ക്വുർആൻ വന്നു കിട്ടിയമാർഗം അങ്ങേഅറ്റം സുരക്ഷിതവും വിശ്വസനീയവുമാകുന്നു. എനി, ആ മഹാദൂതനിൽനിന്ന് അത് ഏറ്റുവാങ്ങി സമുദായ മദ്ധ്യെ ഓതിക്കേൾപ്പിക്കുകയും പ്രബോധനം ചെയ്യുകയും ചെയ്യുന്ന ആ ദൈവദൂതന്റെ- അതെ, നബി തിരുമേനിﷺയുടെ -സ്ഥിതിയോ? അതാണ് അടുത്ത വചനത്തിൽ ചൂണ്ടിക്കാട്ടുന്നത്. അല്ലാഹു പറയുന്നു:-

وَمَا صَاحِبُكُم بِمَجْنُونٍ ﴿٢٢﴾

**﴾22﴿ നിങ്ങളുടെ ചങ്ങാതി ഒരു ഭ്രാന്തൻ അല്ലതാനും.**

وَلَقَدْ رَءَاهُ بِٱلْأُفُقِ ٱلْمُبِينِ ﴿٢٣﴾

**﴾23﴿ തീർച്ചയായും അദ്ദേഹത്തെ [ആ ദൂതനെ] പ്രത്യക്ഷമായ (നഭോ) മണ്ഡലത്തിൽവെച്ച് അദ്ദേഹം കണ്ടിട്ടുണ്ട്.**

وَمَا هُوَ عَلَى ٱلْغَيْبِ بِضَنِينٍ ﴿٢٤﴾

**﴾24﴿ അദ്ദേഹമാകട്ടെ, അദൃശ്യവാർത്തയെപ്പറ്റി പിശുക്ക് കാണിക്കുന്ന ആളുമല്ല.**

وَمَا هُوَ بِقَوْلِ شَيْطَٰنٍ رَّجِيمٍ ﴿٢٥﴾

**﴾25﴿ അത് [ക്വുർആൻ] ആട്ടപ്പെട്ട [ശപിക്കപ്പെട്ട] വല്ല പിശാചിന്റെ വാക്കും അല്ല.**

---

﴾22﴿ وَمَا അല്ല, അല്ലതാനും صَاحِبُكُم നിങ്ങളുടെ ചങ്ങാതി, കൂട്ടാളി بِمَجْنُونٍ ഒരു ഭ്രാന്തൻ ﴾23﴿ وَلَقَدْ رَءَاهُ തീർച്ചയായും അദ്ദേഹം അദ്ദേഹത്തെ കണ്ടിട്ടുണ്ട്. بِٱلْأُفُقِ നഭോമണ്ഡലത്തിൽ (ഉപരി) മണ്ഡലത്തിൽ, ചക്രവാളത്തിൽ, വെച്ച് ٱلْمُبِينِ പ്രത്യക്ഷമായ ﴾24﴿ وَمَا هُوَ അദ്ദേഹം അല്ലതാനും عَلَى ٱلْغَيْبِ അദൃശ്യവിവരത്തെക്കുറിച്ച്, മറഞ്ഞവിഷയത്തിൽ بِضَنِينٍ പിശുക്ക് (ലുബ്ധ്) പിടിക്കുന്നവൻ ﴾25﴿ وَمَا هُوَ അതല്ലതാനും بِقَوْلِ شَيْطَٰنٍ വല്ല പിശാചിന്റെയും വചനം, ഒരു പിശാചിന്റെ വാക്ക് رَّجِيمٍ ആട്ട (ശപിക്ക)പ്പെട്ട

---

അതെ, അദ്ദേഹം നിങ്ങൾക്ക് സുപരിചിതനാണ്. അദ്ദേഹം ജനിച്ചുവളർന്നതും ജീവിച്ചുവരുന്നതും നിങ്ങൾക്കിടയിൽതന്നെ. അദ്ദേഹത്തിന് ഭ്രാന്തോ ബുദ്ധിഭ്രമമോ ഒന്നുമില്ല. അദ്ദേഹം ബുദ്ധിമാനും വിശ്വസ്തനുമാണ്. എന്നൊക്കെ നിങ്ങൾക്കറിയാമല്ലോ. മുകളിൽ പ്രസ്താവിക്കപ്പെട്ട ആ മഹാദൂതനെ അദ്ദേഹം നേരിൽതന്നെ ഉപരിമണ്ഡലത്തിൽവെച്ച് കണ്ട് പരിചയപ്പെട്ടിട്ടുണ്ട്. അല്ലാഹു

വിൽനിന്ന് ലഭിക്കുന്ന അദൃശ്യവിവരങ്ങൾ അതേപടി എത്തിച്ചുകൊടുക്കുവാൻ വല്ല വിധേനയും പിശുക്ക് കാട്ടി ഒളിച്ചും മറച്ചും വെക്കുന്ന സ്വഭാവക്കാരനുമല്ല അദ്ദേഹം. നിങ്ങൾ ജൽപിക്കാറുള്ളതുപോലെ, അല്ലാഹുവിന്റെ കാരുണ്യത്തിൽനിന്നും ആട്ടി ദൂരത്താക്കപ്പെട്ട വല്ല പിശാചും മുഖേന ലഭിച്ചതുമല്ല ഈ ക്വുർആൻ. വളരെ അനുഗൃഹീതനും മാന്യനുമായ ആൾ വഴിയല്ലാതെ-അല്ലാഹുവിന്റെ ശാപകോപങ്ങൾക്ക് പാത്രമായ പിശാചുക്കളിൽനിന്ന്- ഇത്തരം ഉൽകൃഷ്ടവും പരിപാവനവുമായ വചനങ്ങൾ എങ്ങനെ ലഭിക്കാനാണ്? നിങ്ങൾ ഒട്ടും ആലോചിക്കുന്നില്ലേ?എന്നൊക്കെയാണ് ഈ വചനങ്ങളുടെ രത്നചുരുക്കം. ജിബ്‌രീൽ (അ)നെ നബിﷺ പലവട്ടം കാണുകയുണ്ടായിട്ടുണ്ടെന്നും, അദ്ദേഹത്തിന്റെ സാക്ഷാൽ രൂപത്തിൽ തന്നെ രണ്ടുപ്രാവശ്യം നബിﷺ കണ്ടിട്ടുണ്ടെന്നും പ്രസിദ്ധമാണല്ലോ. സാക്ഷാൽ രൂപത്തിലുള്ള കാഴ്ചയെക്കുറിച്ചാണ് 23 -ാം വചനത്തിൽ സൂചിപ്പിച്ചിരിക്കുന്നത്.

فَأَيْنَ تَذْهَبُونَ ﴿٢٦﴾

**《26》 അപ്പോൾ, എങ്ങോട്ടാണ് നിങ്ങൾ പോകുന്നത്?!**

إِنْ هُوَ إِلَّا ذِكْرٌ لِّلْعَـٰلَمِينَ ﴿٢٧﴾

**《27》 അത് ലോകർക്കുവേണ്ടിയുള്ള ഒരു ഉപദേശം (അഥവാ ഉൽബോധനം) അല്ലാതെ (മറ്റൊന്നും) അല്ല.**

لِمَن شَآءَ مِنكُمْ أَن يَسْتَقِيمَ ﴿٢٨﴾

**《28》 അതായത് നിങ്ങളിൽനിന്ന് ചൊവ്വിന് നിലകൊള്ളുവാൻ ഉദ്ദേശിച്ചവർക്കുവേണ്ടി.**

وَمَا تَشَآءُونَ إِلَّآ أَن يَشَآءَ ٱللَّهُ رَبُّ ٱلْعَـٰلَمِينَ ﴿٢٩﴾

**《29》 ലോകരക്ഷിതാവായ അല്ലാഹു ഉദ്ദേശിക്കുന്നതായാലല്ലാതെ നിങ്ങൾ ഉദ്ദേശിക്കുകയില്ല താനും.**

---

《26》 فَأَيْنَ അപ്പോൾ (എന്നിരിക്കെ) എങ്ങോട്ടാണ്, എവിടെ تَذْهَبُونَ നിങ്ങൾ പോകുന്നു, പോകും 《27》 إِنْ هُوَ അതല്ല إِلَّا ذِكْرٌ ഒരു ഉപദേശം (സ്മരണ, ഉൽബോധനം) അല്ലാതെ لِّلْعَـٰلَمِينَ ലോകർക്കുവേണ്ടി 《28》 لِمَن شَآءَ അതായത് ഉദ്ദേശിച്ചവർക്ക് مِنكُمْ നിങ്ങളിൽനിന്ന് أَن يَسْتَقِيمَ താൻ ചൊവ്വിന് നിൽക്കുവാൻ 《29》 وَمَا تَشَآءُونَ നിങ്ങൾ ഉദ്ദേശിക്കുന്നതല്ലതാനും إِلَّآ أَن يَشَآءَ ഉദ്ദേശിക്കുന്നതായാലല്ലാതെ ٱللَّهُ അല്ലാഹു رَبُّ ٱلْعَـٰلَمِينَ ലോകരുടെ രക്ഷിതാവായ

വാസ്തവം മേൽ വിവരിച്ച പ്രകാരത്തിലാണുള്ളത്. എന്നിരിക്കെ നിങ്ങളുടെ ദുർന്യായങ്ങളും കള്ളവാദങ്ങളും സ്ഥാപിക്കുവാൻ എന്ത് മാർഗമാണ് നിങ്ങൾക്കുള്ളത്? എവിടെപ്പോയിട്ടാണ് നിങ്ങൾക്കതിന് സാധ്യമാകുക? ഇല്ല, ഒന്നുമില്ല. എവിടെയുമില്ല. ലോകർക്ക് ആകമാനം വേണ്ടിയുള്ള ഉപദേശവും ഉൽബോധനവും മാത്രമാണ് ഈ ക്വുർആൻ. ഇതാണ് പരമാർത്ഥം. പക്ഷേ, നേർമാർഗത്തിൽ ചൊവ്വിന് നിലകൊള്ളുവാൻ ഉദ്ദേശിക്കുന്നവർക്കേ അതിന്റെ പ്രയോജനം ലഭിക്കയുള്ളൂ. നേരെമറിച്ച് നിങ്ങളെപ്പോലെ നിഷേധത്തിലും മർക്കടമുഷ്ടിയിലും നിലകൊള്ളുന്നവർക്ക് അതുകൊണ്ട് നേട്ടമൊന്നും കൈവരുവാനില്ല എന്ന് സാരം. 'ലോകരക്ഷിതാവായ അല്ലാഹു ഉദ്ദേശിക്കുന്നതായാലല്ലാതെ നിങ്ങൾ ഉദ്ദേശിക്കുന്നതല്ല' എന്ന് അല്ലാഹു അവസാനമായി ഉണർത്തിയിരിക്കുന്നു. ഒരു വമ്പിച്ച മൗലിക യാഥാർത്ഥ്യമാകുന്ന ഈ വിഷയത്തെപ്പറ്റി സൂറത്തുൽ ഇൻസാൻ 30 -ാം വചനത്തിന്റെ വിവരണത്തിൽ വായിച്ചത് ഓർക്കുക.

19 -ാം വചനത്തിൽ رسول كريم (മാന്യനായ ഒരു ദൂതൻ) എന്ന് പറഞ്ഞത് ജിബ്‌രീൽ (അ) എന്ന മലക്കിനെ ഉദ്ദേശിച്ചാണെന്നും, ക്വുർആൻ അദ്ദേഹത്തിന്റെ വാക്കാണെന്ന് പറഞ്ഞതിന്റെ താൽപര്യം അദ്ദേഹമാണ് അല്ലാഹുവിങ്കൽ നിന്ന് അത് ഏറ്റുവാങ്ങി നബിﷺക്ക് ഓതിക്കൊടുക്കുന്നതെന്നാണെന്നും മേൽ വിവരിച്ചതിൽനിന്ന് സ്പഷ്ടമാണല്ലോ. ക്വുർആൻ വ്യാഖ്യാതാക്കൾ പൊതുവിൽ അംഗീകരിച്ചിരിക്കുന്നതും ഇതുതന്നെയാണ്. എന്നാൽ 'മാന്യനായ ദൂതൻ' എന്ന് പറഞ്ഞത് നബിﷺയെ ഉദ്ദേശിച്ചാണെന്നും ചിലർ പ്രസ്താവിച്ചിട്ടുണ്ട്. 20 മുതൽ 23 കൂടിയ വചനങ്ങൾ ശാന്തമായി പരിശോധിക്കുമ്പോൾ ഈ അഭിപ്രായത്തിന് പ്രസക്തിയില്ലെന്ന് കാണാവുന്നതാണ്. 22 -ാം വചനത്തിൽ صاحبكم (നിങ്ങളുടെ ചങ്ങാതി) എന്ന് പറഞ്ഞത് നബിﷺയെ ഉദ്ദേശിച്ചാണെന്നുള്ളതിൽ സംശയമില്ല. വഹ്‌യ് ലഭിക്കുന്നത് മലക്ക് മുഖാന്തരമായതുകൊണ്ട് ആദ്യം മലക്കിന്റെ വിശ്വാസ്യതയും യോഗ്യതയും ചൂണ്ടിക്കാട്ടിയിരിക്കുകയാണ്. തുടർന്നുകൊണ്ട് 23 -ാം വചനത്തിൽ രണ്ട് ദൂതൻമാരും- മലക്കാകുന്ന ദൂതനും മനുഷ്യനാകുന്ന ദൂതനും- തമ്മിൽ നേരിട്ട് ബന്ധപ്പെട്ടിട്ടുള്ള വസ്തുതയും ചൂണ്ടിക്കാട്ടിയിരിക്കുന്നു. പിന്നീട് 24 -ാം വചനത്തിൽ നബിﷺയെക്കുറിച്ച് യാതൊരു ആശങ്കക്കും അവകാശമില്ലെന്നും 25ൽ നിഷേധികളുടെ ജൽപനം വെറും മിഥ്യയാണെന്നും പ്രസ്താവിച്ചിരിക്കുന്നു.

മാന്യനായ ഒരു ദൂതൻ (رسول كريم) എന്ന് 19 -ാം വചനത്തിൽ വിശേഷിപ്പിച്ചിരിക്കുന്നത് നബിﷺയെയാണെന്ന അഭിപ്രായം സ്വീകരിച്ചുകൊണ്ട് തുടർന്ന് പറഞ്ഞ വിശേഷണങ്ങളെല്ലാം നബിﷺയുടേതാക്കി വ്യാഖ്യാനിക്കുവാൻ സാഹസപ്പെടുന്ന കൂട്ടത്തിൽ ചില പുത്തൻ വ്യാഖ്യാനക്കാർ- സൂറത്തുന്നജ്മിൽ അവർ ചെയ്തിരിക്കുന്നതുപോലെ- വ്യഥാശ്രമം ഇവിടെയും നടത്തിക്കാണുന്നു. അങ്ങനെ, 23 -ാം വചനത്തിന് അല്ലാഹു നബി ﷺയെ തെളിഞ്ഞ മണ്ഡലത്തിലാണ് കണ്ടതെന്നും, അഥവാ 'തിരുമേനി ഉന്നതനിലവാരത്തിലുള്ള ആളാണെ'ന്നും

മറ്റും അർത്ഥവ്യാഖ്യാനം നൽകിയിരിക്കുന്നു. സൂറത്തുന്നജ്മിൽവെച്ച് ഇവരുടെ ഈ അർത്ഥവ്യാഖ്യാനത്തിന്റെ പൊള്ളത്തരവും, അതിന് ഇവരെ പ്രേരിപ്പിച്ച ചേതോവികാരവും നാം എടുത്തുകാട്ടിയിട്ടുണ്ട്. അതിനാൽ ഇവിടെ കൂടുതൽ വിശദീകരിക്കുന്നില്ല. എന്നാലും, 'മാന്യനായ ദൂതൻ (رسول كريم)' എന്ന വാക്ക് നബിﷺയെ ഉദ്ദേശിച്ച് തന്നെയാണെന്ന് താൽപര്യപൂർവ്വം സമർത്ഥിക്കുവാൻ ഇവർ കൊണ്ടുവന്ന ചില ന്യായങ്ങളെക്കുറിച്ച് അല്പമൊന്ന് ഉണർത്തേണ്ടിയിരിക്കുന്നു. സൂറത്തുൽ ഹാക്ക്വഃ 40 -ാം വചനത്തിൽ ഇതേവാക്ക് (رسول كريم എന്ന്) നബിﷺയെ ഉദ്ദേശിച്ച് പ്രസ്താവിക്കപ്പെട്ടിട്ടുള്ളതുകൊണ്ട് ഇവിടെയും അങ്ങനെത്തന്നെ ആയിരിക്കണമെന്നാണ് ഇവരുടെ ന്യായം. ദൂതന്റെ വിശേഷണമായി (21 -ാം വചനത്തിൽ) വിശ്വസ്തൻ (أمين) എന്ന് പറഞ്ഞുവല്ലോ. നബി തിരുമേനിﷺക്ക് വിശ്വസ്തൻ (الأمين) എന്നൊരു സ്ഥാനപ്പേർ പറയപ്പെട്ട് വന്നിരുന്നത് പ്രസ്താവ്യവുമാണ്. ആകയാൽ മാന്യനായ ദൂതൻ നബി ﷺ തന്നെയാണെന്നുള്ളതിന് ഇതും ഒരു തെളിവാണ് എന്നത്രെ മറ്റൊരു ന്യായം.

ഒന്നാമത്തെ ന്യായത്തിനുള്ള മറുപടി ഇതാണ്: സൂറത്തുൽ ഹാക്ക്വഃയിൽ മാന്യനായ ഒരു ദൂതൻ (رسول كريم) എന്ന് പറഞ്ഞത് നബിﷺയെ ഉദ്ദേശിച്ചു തന്നെ. സംശയമില്ല. അതുകൊണ്ട് ഈ വാക്ക് കാണുന്നിടത്തെല്ലാം അത് നബിﷺയെ ഉദ്ദേശിച്ചാവണമെന്നില്ല. ഒരു നിശ്ചിത വ്യക്തിയെപ്പറ്റി മാത്രം പറയപ്പെടാവുന്ന ഒരു പ്രത്യേകനാമം (معرفة) അല്ല അത്. കേവലം മാന്യനും ദൂതനുമായ ഏതൊരാളെക്കുറിച്ചും പറയപ്പെടാവുന്ന ഒരു സാമാന്യനാമം (نكرة) മാത്രമാണത്. മലക്കെന്നോ മനുഷ്യനെന്നോ ഉള്ള വ്യത്യാസത്തിനും അതിൽ പരിഗണനയില്ല. മാത്രമല്ല, സൂ: ഹാക്ക്വഃയിലെ സന്ദർഭവും, ഈ സൂറത്തിലെ സന്ദർഭവും വ്യത്യസ്തമാണ് താനും. ഇത് സംബന്ധിച്ച് നാം അവിടെ ഉണർത്തിയിട്ടുമുണ്ട്. രണ്ടാമത്തെ ന്യായത്തിന്റെ മറുപടി ഇതാണ്. أمين എന്ന വിശേഷണവും തന്നെ സാമാന്യനാമമായിട്ടാണ് ഇവിടെ ഉപയോഗിച്ചിരിക്കുന്നത്. നബിﷺയുടെ പ്രത്യേക വിശേഷണമെന്ന നിലക്കായിരുന്നു അതിവിടെ പറഞ്ഞിരുന്നതെങ്കിൽ അതിൽ അൽ ( أل) എന്ന അവ്യയം ചേർത്ത് الأمين എന്ന പ്രത്യേകിപ്പിക്കുമായിരുന്നു. അങ്ങനെ ചെയ്യാത്ത സ്ഥിതിക്ക് അത് നബിﷺയുടെ വിശേഷണമായിരിക്കണമെന്നുള്ളതിന് അത് തെളിവല്ല. പല നബിമാരെക്കുറിച്ചും സൂ: ശുഅറാഇൽ رسول أمين (വിശ്വസ്തനായ ഒരു ദൂതൻ) എന്ന് അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത് കാണാം. ഇതിനുപുറമെ, അതേ സൂറത്തിൽ ജിബ്‌രീലിനെക്കുറിച്ച് തന്നെ الروح الأمين (വിശ്വസ്തനായ ആത്മാവ്) എന്ന് ال ചേർത്ത് പ്രസ്താവിച്ചിട്ടുമുണ്ട്. (അറബിവ്യാകരണത്തിൽ അല്പമെങ്കിലും പരിചയം നേടിയവർക്കെല്ലാം വേഗം മനസ്സിലാക്കാവുന്നതത്രെ ഈ വ്യത്യാസം.) ചില സ്വന്തം താൽപര്യങ്ങളെ മനസ്സിൽ വെച്ചുകൊണ്ട് അവയുടെ സംരക്ഷണത്തിനും നീതികരണത്തിനും വേണ്ടി നടത്തപ്പെടുന്ന ദുർവ്യാഖ്യാനം എന്നതിൽ കവിഞ്ഞ് ഇതിലൊന്നും യാതൊരു കഴമ്പുമില്ല.

هدانا الله إلى صراط المستقيم وله الحمد والمنة والفضل

سورة الإنفطار

# 82. സൂറത്തുൽ ഇൻഫിത്വാർ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 19

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

إِذَا ٱلسَّمَآءُ ٱنفَطَرَتۡ ﴿١﴾

**《1》 ആകാശം പൊട്ടിപ്പിളരുമ്പോൾ!-**

وَإِذَا ٱلۡكَوَاكِبُ ٱنتَثَرَتۡ ﴿٢﴾

**《2》(നക്ഷത്ര) ഗ്രഹങ്ങൾ കൊഴിഞ്ഞുവീഴുകയും ചെയ്യുമ്പോൾ!-**

وَإِذَا ٱلۡبِحَارُ فُجِّرَتۡ ﴿٣﴾

**《3》സമുദ്രങ്ങൾ പൊട്ടി ഒഴുക്കപ്പെടുകയും ചെയ്യുമ്പോൾ!-**

وَإِذَا ٱلۡقُبُورُ بُعۡثِرَتۡ ﴿٤﴾

**《4》'ക്വബ്റു'കൾ (അടിയോടെ) മറിച്ചിടപ്പെടുകയും ചെയ്യുമ്പോൾ!-**

عَلِمَتۡ نَفۡسٞ مَّا قَدَّمَتۡ وَأَخَّرَتۡ ﴿٥﴾

**《5》 (അപ്പോൾ) ഓരോ ആളും താൻ മുൻചെയ്തുവെച്ചതും, (ചെയ്യാതെ) പിന്നേക്ക് വെച്ചതും എന്താണെന്ന് അറിയുന്നതാണ്.**

---

《1》 إِذَا ٱلسَّمَآءُ ആകാശം ആകുമ്പോൾ ٱنفَطَرَتۡ അത് പൊട്ടിപ്പിളരുമ്പോൾ 《2》 وَإِذَا ٱلۡكَوَاكِبُ നക്ഷത്രങ്ങൾ (ഗ്രഹങ്ങൾ) ആകുമ്പോൾ ٱنتَثَرَتۡ അവ കൊഴിഞ്ഞു (ചിതറി)വീഴു(മ്പോൾ) 《3》 وَإِذَا ٱلۡبِحَارُ സമുദ്രങ്ങളാകുമ്പോൾ فُجِّرَتۡ അവ പൊട്ടി ഒഴുക്കപ്പെടു(മ്പോൾ) 《4》 وَإِذَا ٱلۡقُبُورُ ക്വബ്റു (ശ്മശാനം)കൾ ആകുമ്പോൾ

بُعْثِرَتْ അവ മറിച്ചിട (ഇളക്കിമറിക്ക)പ്പെടുമ്പോൾ ﴾5﴿ عَلِمَتْ അറിയുന്നതാണ് نَفْسٌ ഓരോ ദേഹവും,ആത്മാക്കളും,ആളും مَّا قَدَّمَتْ അത് മുന്തിച്ചത്(മുൻ ചെയ്തു വെച്ചത്) وَأَخَّرَتْ അത് പിന്തിക്കുക(പിന്നോക്കം വെക്കുക)യും

---

കഴിഞ്ഞസൂറത്തിൽ കണ്ടതുപോലെ, ഖിയാമത്തുനാളിലെ ചില സംഭവവികാസങ്ങൾ തന്നെയാണ് ഇവിടെയും കാണുന്നത്. ആദ്യത്തെ മൂന്ന് വചനങ്ങളുടെയും സാരം അവിടെ വിവരിച്ചതിൽനിന്ന് മനസ്സിലാക്കാം. 4 -ാം വചനത്തിൽ ഖബ്റുകൾ അടിയോടെ മറിക്കപ്പെടും എന്ന് പറഞ്ഞതിന്റെ ഉദ്ദേശ്യം മരണപ്പെട്ടുകിടക്കുന്നവരെ ഖബ്റുകളിൽനിന്ന് രണ്ടാമത് ഉയിർത്തെഴുന്നേൽപിക്കപ്പെടുമെന്നാകുന്നു. കഴിഞ്ഞ സൂറത്തിലെ 14 -ാം വചനത്തിലെ അതേ ആശയം തന്നെയാണ് 5 -ാം വചനത്തിലും അടങ്ങിയിരിക്കുന്നത്. ഇഹത്തിൽവെച്ച് ചെയ്തിട്ടുള്ള കർമങ്ങളാണ് ما قدمت (മുൻചെയ്തുവെച്ചത്) എന്നതുകൊണ്ട് വിവക്ഷ. ما أخرت (പിന്നോട്ട് വെച്ചത്) എന്ന് പറഞ്ഞത് പ്രവർത്തിക്കാതെ വിട്ടുകളഞ്ഞ കാര്യങ്ങളുമാകുന്നു. അഥവാ ഓരോരുത്തനും താൻ ചെയ്തും ചെയ്തുതീർക്കാതെ വിട്ടുകളഞ്ഞതുമായ എല്ലാ കർമങ്ങളും അന്ന് അറിയുമെന്ന് സാരം. മരണപ്പെടുമ്പോൾ വിട്ടേച്ചുപോകുന്ന സ്വത്തുക്കൾ, മരണശേഷം തുടർന്ന് നടന്നുകൊണ്ടിരിക്കുന്ന നല്ലതോ ചീത്തയോ ആയ ഏർപ്പാടുകൾ എന്നിങ്ങനെയുള്ളവയാണ് ما أخرت(പിന്നേക്ക് വെച്ചത്)കൊണ്ട് വിവക്ഷ എന്നും ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിരിക്കുന്നു. ഏതായാലും തത്വത്തിൽ എല്ലാം ഒന്നുതന്നെ. ونكتب ما قدموا و آثارهم (അവർ മുൻചെയ്തുവെച്ചതും അവരുടെ അവശിഷ്ടങ്ങളും- അഥവാ പ്രവർത്തനഫലങ്ങളും- നാം എഴുതി രേഖപ്പെടുത്തും) എന്ന് സൂ: യാസീനിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ.

يَٰٓأَيُّهَا ٱلْإِنسَٰنُ مَا غَرَّكَ بِرَبِّكَ ٱلْكَرِيمِ ﴿٦﴾

**﴾6﴿ ഹേ, മനുഷ്യാ, ഉദാരനായ (അഥവാ മാന്യനായ) നിന്റെ റബ്ബിനെക്കുറിച്ച് നിന്നെവഞ്ചിച്ച് കളഞ്ഞതെന്താണ്? (ആശ്ചര്യം)**

ٱلَّذِى خَلَقَكَ فَسَوَّىٰكَ فَعَدَلَكَ ﴿٧﴾

**﴾7﴿ (അതെ) നിന്നെ സൃഷ്ടിച്ചുണ്ടാക്കി ശരിപ്പെടുത്തി പാകപ്പെടുത്തിയവൻ;-**

فِىٓ أَىِّ صُورَةٍ مَّا شَآءَ رَكَّبَكَ ﴿٨﴾

**﴾8﴿ അവൻ ഉദ്ദേശിച്ചതായ ഏതോ ഒരു രൂപത്തിൽ നിന്നെ അവൻ സംഘടിപ്പിച്ചുണ്ടാക്കിയിരിക്കുന്നു.**

---

﴾6﴿ يَٰٓأَيُّهَا ٱلْإِنسَٰنُ ഹേ മനുഷ്യാ مَا غَرَّكَ നിന്നെ വഞ്ചിച്ചതെന്താണ് بِرَبِّكَ നിന്റെ റബ്ബിനെക്കുറിച്ച് ٱلْكَرِيمِ മാന്യനായ, ഉദാരനായ, ആദരണനീയനായ ﴾7﴿ ٱلَّذِى

യാതൊരുവൻ خَلَقَكَ അവൻ നിന്നെ സൃഷ്ടിച്ചു فَسَوَّىٰكَ എന്നിട്ട് നിന്നെ ശരിപ്പെടുത്തി فَعَدَلَكَ എന്നിട്ട് നിന്നെ പാകപ്പെടുത്തി, ഒപ്പിച്ചു (ശരിയാക്കി) ﴾8﴿ فِيٓ أَيِّ صُورَةٍ ഏതോ ഒരു രൂപത്തിൽ مَّا شَآءَ അവൻ ഉദ്ദേശിച്ച رَكَّبَكَ നിന്നെ അവൻ സംഘടിപ്പിച്ചു, കൂട്ടിച്ചേർത്തു

---

മനുഷ്യാ, നീ നിന്നെപ്പറ്റി ഒന്ന് ചിന്തിച്ചുനോക്കൂ! അല്ലാഹു നിന്നെ ഒരു ഇന്ദ്രിയത്തുള്ളിയിൽനിന്ന് സൃഷ്ടിച്ചുണ്ടാക്കി; നിനക്കാവശ്യമായ അവയവങ്ങളും അംഗങ്ങളുമെല്ലാം നൽകി ശരിപ്പെടുത്തി; ഓരോന്നും അതതിന്റെ തോതും യോജിപ്പുമനുസരിച്ച് യഥാക്രമം പാകപ്പെടുത്തി; നീയോ മറ്റാരെങ്കിലുമോ ഉദ്ദേശിച്ചിട്ടില്ലാത്ത- അതെ, അവൻ മാത്രം ഉദ്ദേശിച്ച- ഒരു രൂപത്തിൽ നിനക്ക് അവൻ രൂപം നൽകുകയും ചെയ്തു. ഇങ്ങനെ നിനക്ക് സൃഷ്ടിയും രൂപവും നൽകി നിന്നെ സംരക്ഷിച്ചുവരുന്ന അത്യുദാരനും അതി മാന്യനുമായ നിന്റെ റബ്ബിന്റെ അനുഗ്രഹങ്ങൾക്ക് നന്ദികാണിക്കാതെയും, അവന്റെ ശാപകോപങ്ങളെക്കുറിച്ച് ഭയപ്പെടാതെയും നീ കഴിഞ്ഞുകൂടുന്നത് വളരെ ആശ്ചര്യംതന്നെ! അവന്റെ കാര്യത്തിൽ നീ ഇത്രയും വഞ്ചിതനായിപ്പോയല്ലോ! എന്തൊരത്ഭുതമാണ്?! എന്നിങ്ങനെ അല്ലാഹു അവിശ്വാസികളെ അഭിമുഖീകരിച്ചു പറയുകയാണ്.

വെളുത്ത മാതാപിതാക്കൾക്ക് കറുത്ത സന്താനം ജനിക്കുന്നു; അംഗഭംഗമുള്ളവരിൽനിന്ന് അംഗങ്ങൾക്ക് യാതൊരു ഭംഗവുമില്ലാത്ത കുട്ടികൾ ഉണ്ടാകുന്നു; ചിലർക്ക് മാതാവിന്റെയോ പിതാവിന്റെയോ മറ്റോ മുഖച്ഛായ കാണപ്പെടുന്നു. മറ്റ് ചിലർക്കാകട്ടെ അവരുടെ കുടുംബാംഗങ്ങളിൽനിന്നെല്ലാം വ്യത്യസ്തമായ രൂപമായിരിക്കും; ജ്യേഷ്ഠന്ന് ആൺകുട്ടികൾ മാത്രം ജനിക്കുമ്പോൾ അനുജന് പെൺമക്കൾ മാത്രം ഉണ്ടാകുന്നു: ചിലരുടെ രൂപം സുന്ദരവും ആകർഷകവുമായിരിക്കുമെങ്കിൽ മറ്റ് ചിലരുടേത് വികൃതവും വിരൂപവുമായിത്തീരുന്നു. അങ്ങനെ പലതും പലതും. ഇതിലെല്ലാം അല്ലാഹുവിന്റെ ഉദ്ദേശ്യത്തിനല്ലാതെ, മറ്റാരുടെയും ഉദ്ദേശ്യത്തിന് പങ്കില്ലെന്ന് വ്യക്തമാണല്ലോ.

كَلَّا بَلْ تُكَذِّبُونَ بِٱلدِّينِ ﴿٩﴾

**﴾9﴿ അങ്ങനെ വേണ്ട! പക്ഷേ, നിങ്ങൾ പ്രതിഫലനടപടിയെ വ്യാജമാക്കിക്കൊണ്ടിരിക്കുന്നു.**

وَإِنَّ عَلَيْكُمْ لَحَـٰفِظِينَ ﴿١٠﴾

**﴾10﴿ നിശ്ചയമായും, നിങ്ങളുടെ മേൽ സൂക്ഷിച്ചു (വീക്ഷിച്ചു) കൊണ്ടിരിക്കുന്ന ചിലരുണ്ട് താനും;-**

كِرَامًا كَـٰتِبِينَ ﴿١١﴾

**﴾11﴿ അതായത്, എഴുതി രേഖപ്പെടുത്തുന്ന ചില മാന്യന്മാർ.**

يَعۡلَمُونَ مَا تَفۡعَلُونَ ﴿١٢﴾

**《12》 നിങ്ങൾ ചെയ്യുന്നത് (എല്ലാം) അവർ അറിയുന്നു.**

---

《9》 كَلَّا അങ്ങനെവേണ്ടാ, അതല്ല بَلۡ പക്ഷേ, എങ്കിലും تُكَذِّبُونَ നിങ്ങൾ വ്യാജമാക്കുന്നു بِٱلدِّينِ പ്രതിഫല നടപടിയെ, മതത്തെ 《10》 وَإِنَّ عَلَيۡكُمۡ നിശ്ചയമായും നിങ്ങളുടെ മേലുണ്ട് താനും لَحَٰفِظِينَ സൂക്ഷിച്ചു (കാത്തു- വീക്ഷിച്ചു) വരുന്നവർ 《11》 كِرَامًا അതായത് ചില മാന്യൻമാർ كَٰتِبِينَ എഴുതുന്നവരായ, എഴുത്തുകാരായ 《12》 يَعۡلَمُونَ അവർ അറിയുന്നു مَا تَفۡعَلُونَ നിങ്ങൾ ചെയ്യുന്നത്

---

നിങ്ങളുടെ സ്രഷ്ടാവും രക്ഷിതാവുമായ അല്ലാഹുവിനെക്കുറിച്ച് നിങ്ങൾ വഞ്ചിതരായിരിക്കുകയാണ് . അത്രയുമല്ല, നിങ്ങളുടെ ചെയ്തികളെപ്പറ്റി നിങ്ങളെ വിചാരണ ചെയ്ത് നടപടി എടുക്കുന്നതിനെപ്പോലും നിങ്ങൾ വ്യാജമാക്കി നിഷേധിച്ചുകൊണ്ടിരിക്കുന്നു. നിങ്ങളോർക്കണം, നിങ്ങൾ ചെയ്യുന്നതെല്ലാം സസൂക്ഷ്മം വീക്ഷിച്ചുകൊണ്ട് അവ മുഴുവനും എഴുതി രേഖപ്പെടുത്തുവാൻ അല്ലാഹു മാന്യരായ ചില ആളുകളെ- മലക്കുകളെ നിശ്ചയിച്ചിട്ടുണ്ടെന്നും, നിങ്ങൾ ചെയ്യുന്നതെന്തും അവർ അറിയാതെ പോകുന്നതല്ലെന്നും. ആ രേഖയനുസരിച്ച് നിങ്ങളുടെ മേൽ ശരിക്കും നടപടി എടുത്ത് പ്രതിഫലം നൽകാതെ നിങ്ങളെ വിട്ടേക്കുന്നതല്ല എന്ന് സാരം. എഴുത്തുകാരായ മലക്കുകളെക്കുറിച്ച് സൂ: ക്വാഫ് 16 - 18 ൽ പ്രസ്താവിച്ചത് ഓർക്കുക. പ്രതിഫലനടപടി എടുക്കുമ്പോഴുണ്ടാകുന്ന അന്ത്യതീരുമാനം ചുരുക്കത്തിൽ ഇപ്രകാരമായിരിക്കും:-

إِنَّ ٱلۡأَبۡرَارَ لَفِي نَعِيمٖ ﴿١٣﴾

**《13》 നിശ്ചയമായും, പുണ്യവാൻമാർ സുഖാനുഗ്രഹത്തിൽ തന്നെയായിരിക്കും.**

وَإِنَّ ٱلۡفُجَّارَ لَفِي جَحِيمٖ ﴿١٤﴾

**《14》 (ദുർമാർഗികളായ) തോന്നിയവാസികൾ ജ്വലിക്കുന്ന അഗ്നിയിലും തന്നെയായിരിക്കും.**

يَصۡلَوۡنَهَا يَوۡمَ ٱلدِّينِ ﴿١٥﴾

**《15》 പ്രതിഫലനടപടിയുടെ ദിവസം അവർ അതിൽ കടന്ന് കരിയുന്നതാണ്.**

وَمَا هُمۡ عَنۡهَا بِغَآئِبِينَ ﴿١٦﴾

**《16》 അവർ അത് വിട്ട് മറഞ്ഞ് [ഒഴിവായി] പോകുന്നവരുമല്ല.**

وَمَآ أَدْرَىٰكَ مَا يَوْمُ ٱلدِّينِ ﴿١٧﴾

﴾17﴿ പ്രതിഫലനടപടിയുടെ ദിവസമെന്നാലെന്താണെന്ന് നിനക്ക് എന്തറിയാം?!

ثُمَّ مَآ أَدْرَىٰكَ مَا يَوْمُ ٱلدِّينِ ﴿١٨﴾

﴾18﴿ പിന്നെയും [വീണ്ടും], പ്രതിഫലനടപടിയുടെ ദിവസമെന്നാലെന്താണെന്ന് നിനക്ക് എന്തറിയാം?!!

يَوْمَ لَا تَمْلِكُ نَفْسٌ لِّنَفْسٍ شَيْـًٔا ۖ وَٱلْأَمْرُ يَوْمَئِذٍ لِّلَّهِ ﴿١٩﴾

﴾19﴿ (അതെ) ഒരാളും (വേറെ) ഒരാൾക്ക് യാതൊന്നും അധീനമാക്കാത്ത (അഥവാ ചെയ്യാൻ കഴിയാത്ത) ദിവസം!

അന്നത്തെ ദിവസം കാര്യം (അഥവാ കൽപനാധികാരം) അല്ലാഹുവിനുമായിരിക്കും.

---

﴾13﴿ إِنَّ ٱلْأَبْرَارَ നിശ്ചയമായും പുണ്യവാൻമാർ, സജ്ജനങ്ങൾ لَفِى نَعِيمٍ സുഖാനുഗ്രഹത്തിൽതന്നെയായിരിക്കും ﴾14﴿ وَإِنَّ ٱلْفُجَّارَ തോന്നിയവാസികളാകട്ടെ, ദുർജനങ്ങൾ لَفِى جَحِيمٍ ജ്വലിക്കുന്ന അഗ്നിയിലുമായിരിക്കും ﴾15﴿ يَصْلَوْنَهَا അവരതിൽ കടക്കും, കരിയും, ചൂടേൽക്കും يَوْمَ ٱلدِّينِ പ്രതിഫലനടപടിയുടെ ദിവസം ﴾16﴿ وَمَا هُمْ അവരല്ലതാനും عَنْهَا അതുവിട്ട്, അതിൽനിന്ന് بِغَآئِبِينَ മറഞ്ഞ് (ഒഴിഞ്ഞു) പോകുന്നവർ ﴾17﴿ وَمَآ أَدْرَىٰكَ നിനക്ക് അറിവ് തന്നതെന്ത് (എന്തറിയാം) مَا يَوْمُ ٱلدِّينِ പ്രതിഫലനടപടിയുടെ ദിവസമെന്താണെന്ന് ﴾18﴿ ثُمَّ പിന്നെയും (വീണ്ടും) مَآ أَدْرَىٰكَ നിനക്ക് അറിവുതന്നതെന്ത് مَا يَوْمُ ٱلدِّينِ പ്രതിഫല നടപടിയുടെ ദിനം എന്നാലെന്തെന്ന് ﴾19﴿ يَوْمَ لَا تَمْلِكُ അധീനമാക്കാത്ത (ഉടമയാക്കാത്ത-സാധ്യമാകാത്ത) ദിവസം نَفْسٌ ഒരാളും (ആത്മാവും- ദേഹവും) لِّنَفْسٍ ഒരാൾക്ക് شَيْـًٔا യാതൊന്നും, ഒരു കാര്യത്തിനും وَٱلْأَمْرُ കാര്യം, കൽപന, അധികാരം يَوْمَئِذٍ ആ ദിവസം لِّلَّهِ അല്ലാഹുവിന്നായിരിക്കും

---

പ്രസ്തുത ദിനത്തിന്റെ ഗൗരവത്തിലേക്കും ഭയങ്കരതയിലേക്കും ശ്രദ്ധക്ഷണിക്കുകയാണ് 17 ഉം 18 ഉം വചനങ്ങൾ ചെയ്യുന്നത്. എല്ലാ കാര്യങ്ങളുടെയും നിയന്ത്രണവും, കൽപനാധികാരവും എക്കാലത്തും അല്ലാഹുവിന് തന്നെ.

എങ്കിലും ഐഹികജീവിതത്തിൽവെച്ച് മനുഷ്യന് കുറെയെല്ലാം ഇച്ഛാസ്വാതന്ത്ര്യ വും, കഴിവും അല്ലാഹു നൽകിയിട്ടുണ്ട്. അന്നത്തെ ദിവസത്തിൽ അതെല്ലാം മനു ഷ്യന് നിശ്ശേഷം നഷ്ടപ്പെട്ടിരിക്കും. സ്വന്തം കാര്യത്തിലാകട്ടെ, മറ്റൊരാളുടെ കാര്യ ത്തിലാകട്ടെ എന്തെങ്കിലും പ്രവർത്തിക്കുവാൻ ഒരാൾക്കും സാധ്യമല്ല. എല്ലാ കാര്യ വും, എല്ലാ അധികാരവും, എല്ലാ കൽപനയും അന്ന് അല്ലാഹുവിന് മാത്രമായി രിക്കും. അതിൽ ആർക്കും യാതൊരുവിധ പങ്കും ഉണ്ടായിരിക്കയില്ല. അന്നത്തെ ദിവസം പുണ്യവാൻമാരായ സജ്ജനങ്ങളുടെ കൂട്ടത്തിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തട്ടെ. ആമീൻ.

اللهم لك الحمد والمنة

سورة المطففين

# 83. സൂറത്തുൽ മുത്വഫ്ഫിഫീൻ

വചനങ്ങൾ 36

ഈ അദ്ധ്യായം മക്കഃയിൽ അവതരിച്ചതോ, മദീനഃയിൽ അവതരിച്ചതോ എന്ന വിഷയത്തിൽ ഭിന്നാഭിപ്രായമുണ്ട്. മക്കീ സൂറത്തുകളിൽ അവസാനത്തെതാണെന്നും മദനീ സൂറത്തുകളിൽ ആദ്യത്തെതാണെന്നും മറ്റും വേറെയും അഭിപ്രായങ്ങളുണ്ട്. ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി ഇപ്രകാരം വന്നിരിക്കുന്നു. 'നബിﷺ മദീനഃയിൽ ചെന്നപ്പോൾ അവിടെയുള്ളവർ അളത്തത്തിൽ ഏറ്റവും അധികം മോശം വരുത്തുന്നവരായിരുന്നു. അപ്പോൾ അല്ലാഹു സൂറത്തുൽ മുത്വഫ്ഫിഫീൻ അവതരിപ്പിച്ചു. അപ്പോൾ അവർ അളത്തം നന്നാക്കി.' (ന; ജ; ബ.) ഈ ഹദീഥിൽനിന്ന് മനസ്സിലാകുന്നത് നബിﷺ മദീനഃയിൽചെന്ന ഉടനെയാണ് ഇത് അവതരിച്ചതെന്നാകുന്നു. അല്ലാഹുവിനറിയാം.

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ

**പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَيۡلٞ لِّلۡمُطَفِّفِينَ ﴿١﴾

**《1》 (അളവിൽ) കുറക്കുന്നവർക്ക് മഹാനാശം!-**

ٱلَّذِينَ إِذَا ٱكۡتَالُواْ عَلَى ٱلنَّاسِ يَسۡتَوۡفُونَ ﴿٢﴾

**《2》 അതായത്, യാതൊരു കൂട്ടർക്ക്: അവർ ജനങ്ങളോട് അളന്ന് വാങ്ങുന്നതായാൽ അവർ (അളവ്) പൂർത്തിയാക്കി എടുക്കും;**

وَإِذَا كَالُوهُمۡ أَو وَّزَنُوهُمۡ يُخۡسِرُونَ ﴿٣﴾

**《3》 അവർക്ക് (അങ്ങോട്ട്) അളന്നു കൊടുക്കുകയോ, അല്ലെങ്കിൽ തൂക്കിക്കൊടുക്കുകയോ ചെയ്യുന്നതായാൽ അവർ (ജനങ്ങൾക്ക്) നഷ്ടം വരുത്തുകയും ചെയ്യും.**

أَلَا يَظُنُّ أُوْلَـٰٓئِكَ أَنَّهُم مَّبۡعُوثُونَ ﴿٤﴾

**《4》 അക്കൂട്ടർ വിചാരിക്കുന്നില്ലേ,**

തങ്ങൾ (മരണാനന്തരം) എഴുന്നേൽപിക്കപ്പെടുന്നവരാണെന്ന്?-

لِيَوۡمٍ عَظِيمٖ ۝٥

《5》 വമ്പിച്ച ഒരു ദിവസത്തിങ്കലേക്ക്!

يَوۡمَ يَقُومُ ٱلنَّاسُ لِرَبِّ ٱلۡعَٰلَمِينَ ۝٦

《6》 (അതെ) ലോകരക്ഷിതാവിങ്കലേക്ക് ജനങ്ങൾ എഴുന്നേറ്റു വരുന്ന ദിവസം.

---

《1》 وَيۡلٌ കഷ്ടം, മഹാനാശം لِلۡمُطَفِّفِينَ (അളവ്) കുറക്കുന്ന (കബളിച്ചെടുക്കുന്ന) വർക്കാണ് 《2》 الَّذِينَ യാതൊരു കൂട്ടർ إِذَا اكۡتَالُوا അവർ അളന്നുവാങ്ങിയാൽ عَلَى النَّاسِ ജനങ്ങളോട്, മനുഷ്യരോട് يَسۡتَوۡفُونَ അവർ നിറവേറ്റി (പൂർത്തിയാക്കി) എടുക്കും 《3》 وَإِذَا كَالُوهُمۡ അവർ അവർക്ക് അളന്ന് കൊടുത്താൽ أَوۡ وَزَنُوهُمۡ അല്ലെങ്കിലവർക്ക് തൂക്കിക്കൊടുത്താൽ يُخۡسِرُونَ അവർ നഷ്ടം വരുത്തും 《4》 أَلَا يَظُنُّ വിചാരി (ധരി)ക്കുന്നില്ലേ أُولَٰٓئِكَ അക്കൂട്ടർ أَنَّهُم مَّبۡعُوثُونَ അവർ എഴുന്നേൽപിക്കപ്പെടുന്നവരാണെന്ന് 《5》 لِيَوۡمٍ عَظِيمٖ ഒരു വമ്പിച്ച ദിവസത്തേക്ക്, ദിവസത്തിൽ 《6》 يَوۡمَ يَقُومُ എഴുന്നേറ്റ് വരുന്ന ദിവസം النَّاسُ മനുഷ്യർ لِرَبِّ الۡعَالَمِينَ ലോകരുടെ റബ്ബിങ്കലേക്ക്, ലോകരക്ഷിതാവിങ്കലേക്ക്

---

ജാതിമതഭേദമന്യെ എല്ലാവരും സമ്മതിക്കുന്ന ഒരു വിധിയാണ് അളത്തത്തിലും തൂക്കത്തിലും അന്യരെ കബളിപ്പിക്കുന്നത് തെറ്റാണെന്ന്. പക്ഷേ, അതേസമയത്ത് ഈ അക്രമം ജനമദ്ധ്യെ സർവ്വത്ര നടന്നുകൊണ്ടിരിക്കുകയും ചെയ്യുന്നു. ചില ആളുകൾ ഇങ്ങോട്ട് വാങ്ങുന്നതിനും, അങ്ങോട്ട് കൊടുക്കുന്നതിനും വെവ്വേറെ അളവുതാപ്പുകളും, തൂക്കക്കട്ടികളും ഉപയോഗിക്കലും പതിവാണ്. ഈ സ്വഭാവത്തെ അല്ലാഹു എത്രമാത്രം ഗൗരവത്തോടെയാണ് വീക്ഷിക്കുന്നതെന്ന് നോക്കുക. ഒന്നാമതായി, അവർക്ക് വമ്പിച്ച നാശമാണുള്ളതെന്ന് താക്കീത് ചെയ്തു. പിന്നീട്, ക്വിയാമത്ത്നാളിൽ അവർ അല്ലാഹുവിന്റെ മുമ്പിൽ കൈകെട്ടിനിന്ന് അതിനുത്തരം പറയേണ്ടിവരുമെന്നും ശക്തിയായ ഭാഷയിൽ താക്കീത് ചെയ്തു. ഇത്തരം തോന്നിയവാസങ്ങളും അക്രമങ്ങളും ചെയ്യുന്നവർക്കുണ്ടാകുന്ന ശിക്ഷാനുഭവങ്ങളെക്കുറിച്ച് തുടർന്നുള്ള വചനങ്ങളിൽ മുന്നറിയിപ്പ് നൽകുകയും ചെയ്യുന്നു. അപ്പോൾ, അല്ലാഹുവിൽ വിശ്വാസമുള്ള ഒരു വ്യക്തിയിൽനിന്ന് ഒരിക്കലും ഉണ്ടാകുവാൻ പാടില്ലാത്ത ഒരു മഹാപാതകമാണിതെന്ന് പറയേണ്ടതില്ല. എന്നാൽ, മറ്റേത് സമുദായത്തെക്കാളും ഈ പാപകൃത്യത്തിൽനിന്ന് ഒഴിവായിരിക്കേണ്ടുന്ന മുസ്‌ലിംകളുടെ ഇന്നത്തെ നില വളരെ പരിതാപകരമാകുന്നു. പലരും അതൊരു കച്ചവടസാമർത്ഥ്യമായിട്ടുപോലും കരുതി വരുന്നു! അങ്ങനെയുള്ളവർ- അവർ യഥാർത്ഥത്തിൽ സത്യവിശ്വാസികളാണെങ്കിൽ- ഈ (4 - 6 വചനങ്ങളിലെ) ഗൗരവപ്പെട്ട ചോദ്യത്തിനുള്ള മറുപടി എന്ത് പറയുമെന്ന് സ്വയം ആലോചിക്കേണ്ടതാണ്.

അളത്തത്തിലും തൂക്കത്തിലും കബളിപ്പിക്കുന്നതിനെപ്പറ്റി ഇവിടെ മാത്രമല്ല, ഒന്നിലധികം സ്ഥലങ്ങളിൽ വേറെയും അല്ലാഹു കർശനമായി നിരോധിച്ചിട്ടുള്ളത് കാണാം.

സൂറ: റഹ്മാൻ 7 -9; ശുഅറാഉ് 181 -183; അൻആം 152; ഇസ്റാഉ് 35 മുതലായവ നോക്കുക. ശുഅയ്ബ് നബി (അ) അദ്ദേഹത്തിന്റെ ജനങ്ങളോട് പ്രബോധനം ചെയ്ത ഒരു പ്രധാനവിഷയം തന്നെ അതായിരുന്നുവെന്ന് സൂറ: ശുഅറാഇലെ വചനങ്ങളിൽ കാണാവുന്നതാണ്. അത് അനുസരിക്കാതിരുന്ന ആ ജനത അനുഭവിച്ച ശിക്ഷയും പ്രസിദ്ധമാണ്. അളത്തത്തിലും തൂക്കത്തിലും മര്യാദ പാലിക്കുവാൻ കൽപിച്ചതിനെത്തുടർന്ന് സൂറത്തുൽ ഇസ്റാഇലെ ആയത്തിൽ, അത് വളരെ ഗുണകരമായതും, കൂടുതൽ നല്ല പരിണാമം ഉണ്ടാകുന്നതുമാണ് (ذَٰلِكَ خَيْرٌ وَأَحْسَنُ تَأْوِيلًا) എന്ന് അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. ഈ കൃത്യം പാലിക്കാതിരുന്നാൽ ഉണ്ടായേക്കാവുന്ന ഐഹികമായ കെടുതിയെപ്പറ്റി ഒരു ഹദീഥിൽ നബിﷺ താക്കീത് ചെയ്യുന്നതും വളരെ ശ്രദ്ധേയമാകുന്നു. ഹദീഥ് ഇതാണ്:-

'അഞ്ച് കാര്യങ്ങൾക്ക്പകരം അഞ്ചുകാര്യം' എന്ന് നബിﷺ പറയുകയുണ്ടായി. അപ്പോൾ ആരോ ചോദിച്ചു: 'എന്താണ് അഞ്ച് കാര്യത്തിന് അഞ്ചുകാര്യം എന്ന് പറഞ്ഞത്?' തിരുമേനി പറഞ്ഞു: 'ഏതൊരു ജനതയും വാഗ്ദത്തം ലംഘിക്കുന്നതായാൽ അല്ലാഹു അവരിൽ അവരുടെ ശത്രുവിന് അധികാരം നൽകാതിരിക്കയില്ല; അല്ലാഹു അവതരിപ്പിച്ചതല്ലാതെ നിയമപ്രകാരം അവർ വിധി നടത്തുന്നതായാൽ അവരിൽ ദാരിദ്ര്യം പരക്കാതിരിക്കയുമില്ല; അവരിൽ നീചവൃത്തി പരസ്യമായിത്തീർന്നാൽ അവരിൽ മരണം പരക്കാതിരിക്കയില്ല; അവർ അളവ് കുറക്കുന്നതായാൽ അവർക്ക് ഉൽപ്പാദനം (വിളവ്) തടയപ്പെടുകയും, ക്ഷാമം പിടിപെടുകയും ചെയ്യാതിരിക്കയില്ല; അവർ സക്കാത്ത് മുടക്കുന്നപക്ഷം അവർക്ക് മഴ തടസ്സം ചെയ്യപ്പെടാതിരിക്കയില്ല.' (ഹാ; ത്വ.) അൽപം തുറന്ന മനസ്സോടെ ചിന്തിച്ചുനോക്കുന്ന ഏവർക്കും ഈ നബി വചനത്തിന്റെ പുലർച്ച കണ്ടറിയുവാൻ പ്രയാസമില്ലതന്നെ.

كَلَّآ إِنَّ كِتَٰبَ ٱلْفُجَّارِ لَفِى سِجِّينٍ ﴿٧﴾

**《7》 വേണ്ട! നിശ്ചയമായും തോന്നിയവാസികളുടെ ഗ്രന്ഥം 'സിജ്ജീനി'ൽ തന്നെയായിരിക്കും.**

وَمَآ أَدْرَىٰكَ مَا سِجِّينٌ ﴿٨﴾

**《8》 'സിജ്ജീൻ' എന്നാലെന്താണെന്ന് നിനക്ക് എന്തറിവാണുള്ളത്?!**

كِتَٰبٌ مَّرْقُومٌ ﴿٩﴾

**《9》 ലിഖിതം ചെയ്യപ്പെട്ട ഒരു ഗ്രന്ഥമത്രെ (അത്).**

---

《7》 كَلَّا വേണ്ട, അങ്ങനെയല്ല إِنَّ كِتَابَ നിശ്ചയമായും ഗ്രന്ഥം الْفُجَّارِ തോന്നിയവാസികളുടെ (ദുർജനങ്ങളുടെ) لَفِي سِجِّينٍ സിജ്ജീനിൽതന്നെ 《8》 وَمَا أَدْرَاكَ നിനക്ക് അറിയിച്ചതെന്താണ് (എന്തറിവാണുള്ളത്) مَا سِجِّينٌ സിജ്ജീൻ എന്തെന്ന് 《9》 كِتَابٌ ഒരു ഗ്രന്ഥമാണ് مَرْقُومٌ ലിഖിതം ചെയ്യപ്പെട്ട, എഴുതപ്പെട്ട

---

'സിജ്ജീൻ' എന്നതുകൊണ്ട് എന്താണെന്ന് സൂക്ഷ്മമായി പറയുവാൻ നമുക്ക് അറിഞ്ഞുകൂടാ. ദുർമാർഗികളുടെ കർമങ്ങൾ രേഖപ്പെടുത്തിയ ഏടുകളെല്ലാം ഉൾക്കൊള്ളുന്ന

ഒരു കേന്ദ്രമാണെന്നും, നരകം തന്നെയാണെന്നും മറ്റും പറയപ്പെട്ടിരിക്കുന്നു. അല്ലാഹു വിനറിയാം. അത് എന്താണെന്ന് നിനക്ക് എന്തറിവാണുള്ളത് എന്ന ചോദ്യം അതിന്റെ ഭയങ്കരതയും ഗൗരവവും ചൂണ്ടിക്കാട്ടുകയാണ്. 9 –ാം വചനം 'സിജ്ജീനി'ന്റെ ഒരു നിർവ്വചനമായിട്ടല്ല. ആ ഗ്രന്ഥത്തിന്റെ ഒരു വിവരണമായിട്ടാണുള്ളത്. എല്ലാം ലിഖിതം ചെയ്തു രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ഒന്നാണത് എന്ന് സാരം.

وَيۡلٌ يَوۡمَئِذٍ لِّلۡمُكَذِّبِينَ ﴿١٠﴾

**《10》 വ്യാജമാക്കുന്നവർക്ക് അന്നത്തെ ദിവസം മഹാനാശം!**

ٱلَّذِينَ يُكَذِّبُونَ بِيَوۡمِ ٱلدِّينِ ﴿١١﴾

**《11》 അതായത്, പ്രതിഫലനടപടിയുടെ ദിവസത്തെ വ്യാജമാക്കുന്നവർക്ക്**

وَمَا يُكَذِّبُ بِهِۦٓ إِلَّا كُلُّ مُعۡتَدٍ أَثِيمٍ ﴿١٢﴾

**《12》 മഹാപാപിയായ എല്ലാ അതിരുവിട്ടവനുമല്ലാതെ അതിനെ വ്യാജമാക്കുകയില്ലതാനും.**

إِذَا تُتۡلَىٰ عَلَيۡهِ ءَايَٰتُنَا قَالَ أَسَٰطِيرُ ٱلۡأَوَّلِينَ ﴿١٣﴾

**《13》 അവന് നമ്മുടെ 'ആയത്ത്' [ലക്ഷ്യം]കൾ ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ അവൻ പറയും: 'പൂർവ്വികൻമാരുടെ ഐതിഹ്യങ്ങളാണ് (ഇതൊക്കെ)' എന്ന്.**

---

《10》 وَيۡلٌ يَوۡمَئِذٍ അന്ന് മഹാനാശം لِلۡمُكَذِّبِينَ വ്യാജമാക്കുന്നവർക്കാണ് 《11》 الَّذِينَ يُكَذِّبُونَ അതായത് വ്യാജമാക്കുന്നവർക്ക് بِيَوۡمِ الدِّينِ പ്രതിഫല നടപടിയുടെ ദിവസത്തെ 《12》 وَمَا يُكَذِّبُ بِهِ അതിനെ വ്യാജമാക്കയില്ലതാനും إِلا كُلُّ مُعۡتَدٍ എല്ലാ അതിരുവിട്ടവനു (അതിക്രമിയു)മല്ലാതെ أَثِيمٍ (മഹാ) പാപിയായ 《13》 إِذَا تُتۡلَىٰ عَلَيۡهِ അവന് ഓതിക്കേൾപ്പിക്കപ്പെടുന്നതായാൽ آيَاتُنَا നമ്മുടെ ആയത്തുകൾ قَالَ അവൻ പറയും أَسَاطِيرُ ഐതിഹ്യം- പുരാണം (പഴങ്കഥ)കളാണ് الأَوَّلِينَ പൂർവ്വൻമാരുടെ, ആദ്യത്തവരുടെ

---

എല്ലാ കാലത്തും- ഈ കാലത്ത് കൂടുതലും- അനുഭവത്തിൽ കണ്ടുവരുന്ന ഒരു സമ്പ്രദായമാണിത്. അല്ലാഹു നിശ്ചയിച്ച നിയമാതിർത്തികളും, ധാർമിക നിയമങ്ങളും അതിലംഘിച്ചുകൊണ്ട് പാപകരവും കുറ്റകരവുമായ ദുർവൃത്തികളിൽ മുഴുകിയവർ വേദവാക്യങ്ങളും മതലക്ഷ്യങ്ങളും കേൾക്കുമ്പോൾ, 'അത് പഴഞ്ചനാണ്, ഐതിഹ്യമാണ്, പിന്തിരിപ്പനാണ്' എന്നിത്യാദി വാക്കുകൾ പറഞ്ഞു പരിഹസിച്ചു തൃപ്തി അടയുക. ഇതിനുള്ള കാരണം അടുത്ത വചനത്തിൽ നിന്ന് മനസ്സിലാക്കാം:-

كَلَّا ۖ بَلْ ۜ رَانَ عَلَىٰ قُلُوبِهِم مَّا كَانُوا۟ يَكْسِبُونَ ﴿١٤﴾

《14》 അങ്ങനെയല്ല; പക്ഷേ, അവർ (പ്രവർത്തിച്ചു) സമ്പാദിച്ചു കൊണ്ടിരിക്കുന്നത് അവരുടെ ഹൃദയങ്ങളിൽ കറപിടിച്ചിരിക്കുന്നു.

كَلَّآ إِنَّهُمْ عَن رَّبِّهِمْ يَوْمَئِذٍ لَّمَحْجُوبُونَ ﴿١٥﴾

《15》 വേണ്ട! നിശ്ചയമായും, അന്നത്തെ ദിവസം അവർ തങ്ങളുടെ റബ്ബിൽനിന്നും മറയിടപ്പെടുന്നവരത്രെ.

ثُمَّ إِنَّهُمْ لَصَالُوا۟ ٱلْجَحِيمِ ﴿١٦﴾

《16》 പിന്നെ, നിശ്ചയമായും, അവർ ജ്വലിക്കുന്ന അഗ്നിയിൽ കടന്നു കരിയുന്നവർ തന്നെ.

ثُمَّ يُقَالُ هَـٰذَا ٱلَّذِى كُنتُم بِهِۦ تُكَذِّبُونَ ﴿١٧﴾

《17》 പിന്നെ, (അവരോട്) പറയപ്പെടും: 'ഇതത്രെ, നിങ്ങൾ വ്യാജമാക്കിക്കൊണ്ടിരുന്നത്.'

---

《14》 كَلَّا അങ്ങനെയല്ല, വേണ്ട بَلْ رَانَ പക്ഷേ (എങ്കിലും) കറപിടിച്ചിരിക്കുന്നു عَلَىٰ قُلُوبِهِمْ അവരുടെ ഹൃദയങ്ങളിൽ مَا كَانُوا അവരായിരുന്നത് يَكْسِبُونَ സമ്പാദിക്കും, പ്രവർത്തിച്ചുണ്ടാക്കും 《15》 كَلَّا വേണ്ട, അതല്ല إِنَّهُمْ നിശ്ചയമായും അവർ عَن رَّبِّهِمْ തങ്ങളുടെ റബ്ബിൽനിന്ന് يَوْمَئِذٍ അന്നത്തെ ദിവസം لَمَحْجُوبُونَ മറയിട(മറക്ക)പ്പെട്ടവർതന്നെ 《16》 ثُمَّ إِنَّهُمْ പിന്നെ നിശ്ചയമായും അവർ لَصَالُوا കടക്കുന്ന (കരിയുന്ന)വർ തന്നെ الْجَحِيمِ ജ്വലിക്കുന്ന അഗ്നിയിൽ 《17》 ثُمَّ يُقَالُ പിന്നെ പറയപ്പെടും هَٰذَا الَّذِي ഇതത്രെ, യാതൊന്ന് كُنتُم بِهِ അതിനെ നിങ്ങളായിരുന്നു تُكَذِّبُونَ വ്യാജമാക്കും

---

അബൂഹുറയ്റഃ (റ)യിൽനിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: 'ഒരു അടിയാൻ ഒരു പാപം ചെയ്താൽ അത് അവന്റെ ഹൃദയത്തിൽ ഒരു കറുത്ത പുള്ളിയായിത്തീരും. അതിൽനിന്ന് അവൻ പശ്ചാത്തപിച്ചു മടങ്ങിയാൽ അത് അവന്റെ ഹൃദയം തുടച്ച് നന്നാക്കുകയും ചെയ്യും. പാപം വർദ്ധിച്ചാൽ അതും (കറുപ്പും) വർദ്ധിക്കും. അതാണ് അല്ലാഹു ഇങ്ങനെ പ്രസ്താവിക്കുന്നതെന്ന് പറഞ്ഞുംകൊണ്ട് നബിﷺ പതിനാലാം വചനം ഓതുകയുണ്ടായി' (ജ; തി; ന.) പാപങ്ങൾ വർദ്ധിക്കും തോറും ഹൃദയം കറപിടിക്കുകയും. അങ്ങനെ അതിലേക്ക് നല്ലതൊന്നും പ്രവേശിക്കാതാവുകയും ചെയ്യുന്നു, പശ്ചാത്താപമാണ് ഈ കറ നീക്കുവാനുള്ള ഏക ഔഷധം എന്നത്രെ ഹദീഥിന്റെ സാരം.

അന്ന് ദുർജനങ്ങൾ തങ്ങളുടെ റബ്ബിൽനിന്നും ഭയപ്പെട്ടവരായിരിക്കുമെന്ന് 15 -ാം വചനത്തിൽ പ്രസ്താവിച്ചുവല്ലോ. ഇതിൽനിന്ന് സജ്ജനങ്ങൾക്ക് അല്ലാഹുവിനെ ദർശിക്കുവാൻ കഴിയുമെന്ന് വ്യക്തമാകുന്നു. ദുർജനങ്ങളോട് അല്ലാഹുവിനുള്ള വെറുപ്പും കോപവുമാണ് ആ മഹാഭാഗ്യം അവർക്ക് സിദ്ധിക്കാതിരിക്കുവാൻ കാരണം. സജ്ജന

ങ്ങൾ അല്ലാഹുവിനെ ദർശിക്കുന്നതിനെപ്പറ്റി സൂഃ ഖിയാമഃ 22 ഉം, 23 ഉം വചനങ്ങളിൽ വായിച്ചത് ഓർക്കുക. അടുത്ത വചനങ്ങളിൽ സജ്ജനങ്ങളുടെ ഗ്രന്ഥത്തെക്കുറിച്ച് പ്രസ്താവിക്കുന്നു:-

كَلَّآ إِنَّ كِتَـٰبَ ٱلْأَبْرَارِ لَفِى عِلِّيِّينَ ﴿١٨﴾

**《18》 വേണ്ട! നിശ്ചയമായും പുണ്യവാൻമാരുടെ ഗ്രന്ഥം 'ഇല്ലിയ്യീനി'ൽ തന്നെയായിരിക്കും.**

وَمَآ أَدْرَىٰكَ مَا عِلِّيُّونَ ﴿١٩﴾

**《19》 'ഇല്ലിയ്യൂൻ' എന്നാൽ എന്താണെന്ന് നിനക്ക് എന്തറിവാണുള്ളത്?!**

كِتَـٰبٌ مَّرْقُومٌ ﴿٢٠﴾

**《20》 ലിഖിതം ചെയ്യപ്പെട്ട ഒരു ഗ്രന്ഥമത്രെ (അത്).**

يَشْهَدُهُ ٱلْمُقَرَّبُونَ ﴿٢١﴾

**《21》 അതിന്റെ അടുക്കൽ (അല്ലാഹുവിങ്കൽ) സാമീപ്യം സിദ്ധിച്ചവർ സന്നിഹിതരാകുന്നതാണ്.**

---

《18》 كَلا വേണ്ടാ إِنَّ كِتَابَ നിശ്ചയമായും ഗ്രന്ഥം الأَبْرَارِ പുണ്യവാൻമാരുടെ, സജ്ജനങ്ങളുടെ لَفِي عِلِّيِّينَ ഇല്ലിയ്യീനിൽതന്നെ 《19》 وَمَا أَدْرَاكَ നിനക്ക് എന്തറിവാണുള്ളത് مَا عِلِّيُّونَ 'ഇല്ലിയ്യൂൻ' എന്തെന്ന് 《20》 كِتَابٌ ഒരു ഗ്രന്ഥമാണ് مَرْقُومٌ ലിഖിതം (ചെയ്യ)പ്പെട്ട 《21》 يَشْهَدُهُ അതിങ്കൽ സന്നിഹിതരാകും, ഹാജരാകുന്നു, അതിനെ കാണുന്നു الْمُقَرَّبُونَ സാമീപ്യം നൽകപ്പെട്ടവർ

---

'സിജ്ജീനെ'ക്കുറിച്ച് മുമ്പുപറഞ്ഞതുപോലെത്തന്നെ'ഇല്ലിയ്യീനെ'ക്കുറിച്ചും സൂക്ഷ്മമായി നമുക്കൊന്നും അറിഞ്ഞുകൂട. സ്വർഗമാണെന്നും, വളരെ ഉന്നതവും ശ്രേഷ്ഠവുമായ ഒരു പ്രത്യേകസ്ഥാനമാണെന്നും മറ്റും പറയപ്പെടുന്നു. അതിന്റെ അടുക്കൽ അല്ലാഹുവിങ്കൽ സാമീപ്യം സിദ്ധിച്ചവർ- അഥവാ സ്ഥാനികളായ മലക്കുകൾ- സന്നിഹിതരായിരിക്കുമെന്ന് പറഞ്ഞത് സജ്ജനങ്ങളുടെ ഗ്രന്ഥങ്ങൾക്ക് അല്ലാഹുവിങ്കലുള്ള ആദരണീയസ്ഥാനമാണ് ചൂണ്ടിക്കാട്ടുന്നത്.

إِنَّ ٱلْأَبْرَارَ لَفِى نَعِيمٍ ﴿٢٢﴾

**《22》 നിശ്ചയമായും പുണ്യവാൻമാർ സുഖാനുഗ്രഹങ്ങളിൽതന്നെയായിരിക്കും.**

عَلَى ٱلْأَرَآئِكِ يَنظُرُونَ ﴿٢٣﴾

**《23》 സോഫ അലംകൃതകട്ടിലുകളിലായി അവർ നോക്കിക്കണ്ടുകൊണ്ടിരിക്കും.**

تَعۡرِفُ فِي وُجُوهِهِمۡ نَضۡرَةَ ٱلنَّعِيمِ ﴿٢٤﴾

﴾24﴿ അവരുടെ മുഖങ്ങളിൽ സുഖാനുഗ്രഹത്തിന്റെ ഓജസ്സ് നിനക്ക് (കണ്ട്) അറിയാവുന്നതാണ്.

يُسۡقَوۡنَ مِن رَّحِيقٖ مَّخۡتُومٍ ﴿٢٥﴾

﴾25﴿ മുദ്രവെക്കപ്പെട്ട ശുദ്ധമായ കള്ളിൽനിന്ന് അവർക്ക് കുടിപ്പാൻ നൽകപ്പെടും.

خِتَٰمُهُۥ مِسۡكٞۚ وَفِي ذَٰلِكَ فَلۡيَتَنَافَسِ ٱلۡمُتَنَٰفِسُونَ ﴿٢٦﴾

﴾26﴿ അതിന്റെ മുദ്രണം കസ്തൂരിയായിരിക്കും. കിടമൽസരം നടത്തുന്നവർ അതിൽ കിടമൽസരം നടത്തട്ടെ!

وَمِزَاجُهُۥ مِن تَسۡنِيمٍ ﴿٢٧﴾

﴾27﴿ അതിന്റെ ചേരുവ 'തസ്നീം' കൊണ്ടായിരിക്കും.

عَيۡنٗا يَشۡرَبُ بِهَا ٱلۡمُقَرَّبُونَ ﴿٢٨﴾

﴾28﴿ എന്നുവെച്ചാൽ (അല്ലാഹുവിങ്കൽ) സാമീപ്യം സിദ്ധിച്ചവർ കുടി(ച്ചാസ്വദി)ക്കുന്ന ഒരു ഉറവു ജലം!

---

﴾22﴿ إِنَّ الأَبۡرَارَ നിശ്ചയമായും പുണ്യവാൻമാർ لَفِي نَعِيمٍ സുഖാനുഗ്രഹത്തിൽ തന്നെയായിരിക്കും ﴾23﴿ عَلَى الأَرَائِكِ അലംകൃതകട്ടിലു (സോഫ)കളിലായി يَنظُرُونَ അവർ നോക്കും ﴾24﴿ تَعۡرِفُ നീ അറിയും, നിനക്ക് മനസ്സിലാകും فِي وُجُوهِهِمۡ അവരുടെ മുഖങ്ങളിൽ نَضۡرَةَ ശോഭ (പ്രസന്നത), അഴക്, ഓജസ് النَّعِيمِ സുഖാനുഗ്രഹത്തിന്റെ ﴾25﴿ يُسۡقَوۡنَ അവർക്ക് കുടിപ്പിക്കപ്പെടും مِن رَحِيقٍ തനി (ശുദ്ധ) പാനീയത്തിൽ (കള്ളിൽ) നിന്ന് مَخۡتُومٍ മുദ്രവെക്കപ്പെട്ട ﴾26﴿ خِتَامُهُ അതിന്റെ മുദ്രണം مِسۡكٌ കസ്തൂരിയായിരിക്കും وَفِي ذَٰلِكَ അതിൽ فَلۡيَتَنَافَسِ കിടമൽസരം (അസൂയ) നടത്തിക്കൊള്ളട്ടെ الۡمُتَنَافِسُونَ കിടമൽസരം നടത്തുന്നവർ ﴾27﴿ وَمِزَاجُهُ അതിന്റെ കലർപ്പ് (ചേരുവ) مِن تَسۡنِيمٍ തസ്നീം കൊണ്ടായിരിക്കും ﴾28﴿ عَيۡنًا ഒരു ഉറവുജലം يَشۡرَبُ بِهَا അത് കുടിക്കും الۡمُقَرَّبُونَ സാമീപ്യം സിദ്ധിച്ചവർ

---

ഉയർന്നതരം പാനീയങ്ങൾ കുപ്പികളിലോ മറ്റോ ആക്കിയശേഷം വല്ലതും പുറത്തുപോകുകയോ, ഉള്ളിൽ പ്രവേശിക്കുകയോ ചെയ്യാതിരിക്കുവാൻ വേണ്ടി അത് അരക്കിട്ട് മുദ്രവെച്ച് ഭദ്രമാക്കാറുണ്ടല്ലോ. അതുപോലെ സ്വർഗത്തിൽവെച്ച് അവർക്ക് നൽകപ്പെടുന്ന പാനീയങ്ങളും മുദ്രവെക്കപ്പെട്ടിരിക്കും. പക്ഷേ, സ്വർഗത്തിലെ കസ്തൂരികൊണ്ടായിരിക്കും അവ മുദ്രണം ചെയ്യപ്പെട്ടിരിക്കുന്നത്. ആ പാനീയത്തിൽ 'തസ്നീമാ'കുന്ന ചേരുവ കലർത്തപ്പെട്ടുമിരിക്കും. അല്ലാഹുവിങ്കൽ പ്രത്യേക സാമീപ്യസ്ഥാനം സിദ്ധിച്ചവർക്ക് കുടിച്ച് ആസ്വദിക്കുവാനുള്ള ഒരു ഉയർന്നതരം ഉറവുജലമത്രെ തസ്നീം. മേൽ

പ്രസ്താവിച്ചതുപോലെയുള്ള അത്യുന്നത സുഖസൗകര്യങ്ങളോട് കൂടിയ ശാശ്വത സ്വർഗീയജീവിതം ലഭിക്കുവാനല്ലേ, മനുഷ്യർ കിടമൽസരവും, അശ്രാന്തപരിശ്രമവും നടത്തേണ്ടത്?! അതിനാഗ്രഹിക്കുന്നവർ അതിന് മുമ്പോട്ടുവരട്ടെ. എന്നിങ്ങനെ ജനങ്ങളെ ആവേശഭരിതരാക്കുന്നതാണ് ഈ വചനങ്ങൾ.

إِنَّ ٱلَّذِينَ أَجْرَمُوا۟ كَانُوا۟ مِنَ ٱلَّذِينَ ءَامَنُوا۟ يَضْحَكُونَ ﴿٢٩﴾

**﴾29﴿ നിശ്ചയമായും കുറ്റം പ്രവർത്തിച്ചവർ വിശ്വസിച്ചവരെക്കുറിച്ച് ചിരിച്ചുകൊണ്ടിരിക്കുമായിരുന്നു.**

وَإِذَا مَرُّوا۟ بِهِمْ يَتَغَامَزُونَ ﴿٣٠﴾

**﴾30﴿ അവർ അവരുടെ അരികെ നടന്നുപോകുമ്പോൾ അവർ പരസ്പരം കണ്ണിട്ട് (ഗോഷ്ടി) കാണിക്കുകയും ചെയ്തിരുന്നു.**

وَإِذَا ٱنقَلَبُوٓا۟ إِلَىٰٓ أَهْلِهِمُ ٱنقَلَبُوا۟ فَكِهِينَ ﴿٣١﴾

**﴾31﴿ തങ്ങളുടെ സ്വന്തക്കാരുടെ അടുക്കലേക്ക് തിരിച്ചു ചെല്ലുമ്പോൾ അവർ രസിച്ചു (സംതൃപ്തരായി) ക്കൊണ്ട് തിരിച്ചുചെല്ലുകയും ചെയ്തിരുന്നു.**

وَإِذَا رَأَوْهُمْ قَالُوٓا۟ إِنَّ هَٰٓؤُلَآءِ لَضَآلُّونَ ﴿٣٢﴾

**﴾32﴿ അവർ അവരെ കാണുമ്പോൾ പറയുകയും ചെയ്യും; 'നിശ്ചയമായും ഇക്കൂട്ടർ വഴിപിഴച്ചവർ തന്നെ' എന്ന്.**

وَمَآ أُرْسِلُوا۟ عَلَيْهِمْ حَٰفِظِينَ ﴿٣٣﴾

**﴾33﴿ അവരുടെ [സത്യവിശ്വാസികളുടെ]മേൽ (നോട്ടം ചെയ്യുന്ന) സൂക്ഷിപ്പുകാരായി അവർ നിയോഗിക്കപ്പെട്ടിട്ടില്ലതാനും.**

---

﴾29﴿ إِنَّ الَّذِينَ നിശ്ചയമായും യാതൊരുകൂട്ടർ أَجْرَمُوا കുറ്റം (തെറ്റ്) ചെയ്ത كَانُوا അവരായിരുന്നു مِنَ الَّذِينَ آمَنُوا വിശ്വസിച്ചവരെക്കുറിച്ച് يَضْحَكُونَ ചിരിക്കും ﴾30﴿ وَإِذَا مَرُّوا അവർ നടന്നാൽ بِهِمْ അവരിൽകൂടി, അരികെ يَتَغَامَزُونَ അവർ കണ്ണിട്ട് (ആംഗ്യം- ഗോഷ്ടി) കാണിക്കും ﴾31﴿ وَإِذَا انْقَلَبُوا അവർ തിരിച്ചു (മടങ്ങി) ചെന്നാൽ إِلَى أَهْلِهِمُ അവരുടെ സ്വന്ത(കൂട്ട)ക്കാരിലേക്ക് انْقَلَبُوا അവർ തിരിച്ചു ചെല്ലും فَكِهِينَ രസിക്കുന്നവരായിട്ട് ﴾32﴿ وَإِذَا رَأَوْهُمْ അവർ അവരെ കണ്ടാൽ قَالُوا അവർ പറയും إِنَّ هَؤُلَاءِ നിശ്ചയമായും ഇക്കൂട്ടർ لَضَالُّونَ വഴിപിഴച്ചവർതന്നെ ﴾33﴿ وَمَا أُرْسِلُوا അവർ അയക്ക (നിയോഗിക്ക)പ്പെട്ടിട്ടുമില്ല عَلَيْهِمْ അവരുടെ മേൽ (നോട്ടത്തിന്) حَافِظِينَ സൂക്ഷിപ്പുകാരായി,

കാക്കുന്നവരായിട്ട്

ക്വുർആൻ അവതരിച്ചുകൊണ്ടിരുന്ന കാലത്തെ മുശ്‌രിക്കുകൾ മുസ്‌ലിംകൾക്കെതിരിൽ അനുവർത്തിച്ചുവന്നിരുന്നതും, ഇസ്‌ലാമിന്റെ എതിരാളികളിൽ പലപ്പോഴും കാണപ്പെടുന്നതുമായ ചില സ്വഭാവങ്ങളാണ് ഇവിടെ അല്ലാഹു എടുത്തു പറയുന്നത്. മുസ്‌ലിംകളെക്കുറിച്ച് പുച്ഛിച്ചു ചിരിക്കുക, കണ്ണുകൊണ്ടും മറ്റും ഗോഷ്ടിയും ആംഗ്യവും കാട്ടി പരിഹസിക്കുക, സ്വന്തം ആൾക്കാരുടെ അടുക്കൽ ചെല്ലുമ്പോൾ അതിൽ ദുരഭിമാനം കൊള്ളുകയും ചെയ്യുക, പിഴച്ചവരെന്നും കൊള്ളരുതാത്തവരെന്നും അവരെപ്പറ്റി വിധികൽപിച്ച് സ്വയം തൃപ്തരാകുക മുതലായവ. അമുസ്‌ലിംകളിൽ മാത്രമല്ല, ഉൽബുദ്ധരെന്നും പുരോഗമനവാദികളെന്നും ആധുനികവാദികളെന്നുമൊക്കെ സ്വയം അഭിമാനിച്ചുകൊണ്ട് മതമൂല്യങ്ങളെയും ഇസ്‌ലാമിക സംസ്കാരങ്ങളെയും പുച്ഛമാക്കിത്തള്ളുന്ന മുസ്‌ലിം നാമധാരികളിലും ഇത്തരം സ്വഭാവം വിരളമല്ല. അല്പം ഇസ്‌ലാമികബോധവും മതനിഷ്ഠയുമുള്ളവരോടായിരിക്കും ഇവരുടെ വെറുപ്പും പരിഹാസവും കൂടുതൽ പ്രകടമാക്കുക

ഇതെല്ലാം കാണുമ്പോൾ, സത്യവിശ്വാസികളുടെ കാര്യങ്ങൾ പരിശോധിക്കുവാനും അവരുടെ പ്രവർത്തനങ്ങളെക്കുറിച്ച് മേലന്വേഷണം നടത്തുവാനും അല്ലാഹുവിനാൽ നിയോഗിക്കപ്പെട്ടവരാണ് അവരെന്ന് തോന്നിയേക്കും. അതില്ലെന്ന് തീർച്ചതന്നെ. ആ സ്ഥിതിക്ക് പിന്നെ എന്തിനാണ് സത്യവിശ്വാസികളെ ഗുണദോഷിക്കുവാനും പരിഹസിക്കുവാനും അവൻ മിനക്കെടുന്നത്? എന്നൊക്കെയാണ് 33 -ാം വചനത്തിൽ അല്ലാഹു സൂചിപ്പിക്കുന്നത്. ഈ ജീവിതത്തിൽ തങ്ങളുടെ വൈരികളിൽനിന്ന് സത്യവിശ്വാസികൾ ഇങ്ങനെയുള്ള അനുഭവങ്ങൾ പലതും സഹിക്കേണ്ടിവന്നേക്കാമെങ്കിലും പരലോകത്തുവെച്ചുള്ള അനുഭവം മറിച്ചായിരിക്കുമെന്ന് അല്ലാഹു ചൂണ്ടിക്കാട്ടുന്നു;-

فَٱلْيَوْمَ ٱلَّذِينَ ءَامَنُوا۟ مِنَ ٱلْكُفَّارِ يَضْحَكُونَ ﴿٣٤﴾

**《34》 എന്നാൽ അന്ന് [ക്വിയാമത്ത്നാളിൽ] വിശ്വസിച്ചിട്ടുള്ളവർ അവിശ്വാസികളെക്കുറിച്ച് ചിരിക്കുന്നതാണ്.**

عَلَى ٱلْأَرَآئِكِ يَنظُرُونَ ﴿٣٥﴾

**《35》 സോഫ [അലങ്കൃതകട്ടിലു]കളിലായി അവർ നോക്കിക്കണ്ടുകൊണ്ടിരിക്കും.**

هَلْ ثُوِّبَ ٱلْكُفَّارُ مَا كَانُوا۟ يَفْعَلُونَ ﴿٣٦﴾

**《36》 അവിശ്വാസികൾക്ക് അവർ ചെയ്തുകൊണ്ടിരുന്നതിന് പ്രതിഫലം നൽകപ്പെട്ടുവോ?!**

《34》 فَالْيَوْمَ എന്നാൽ അന്ന് الَّذِينَ آمَنُوا വിശ്വസിച്ചവർ مِنَ الْكُفَّارِ അവിശ്വാസികളെപ്പറ്റി يَضْحَكُونَ ചിരിക്കുന്നതാണ് 《35》 عَلَى الْأَرَائِكِ അലങ്കൃതകട്ടിലുകളിലായി يَنظُرُونَ അവർ നോക്കും 《36》 هَلْ ثُوِّبَ പ്രതിഫലം നൽകപ്പെട്ടുവോ الْكُفَّارُ അവി

ശ്വാസികൾക്ക് مَا كَانُوا അവരായിരുന്നതിന് يَفْعَلُونَ ചെയ്യും

---

അതെ, അവർക്ക് ലഭിക്കുന്ന പ്രതിഫലങ്ങൾ മേൽവിവരിച്ച പ്രകാരമായിരിക്കെ, ആ പ്രതിഫലം ലഭിക്കുന്നതോടുകൂടി യഥാർത്ഥത്തിൽ അവർ അർഹിക്കുന്നതും അവർക്ക് അനുയോജ്യവുമായ പ്രതിഫലം അവർക്ക് കിട്ടിക്കഴിഞ്ഞുവെന്നതിൽ ഒട്ടും സംശയമില്ല.

جعلنا الله من عباد الصالحين الابرار وله الحمد والمنة

سورة الانشقاق

# 84. സൂറതുൽ ഇൻശിക്വാക്വ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 25

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

إِذَا ٱلسَّمَآءُ ٱنشَقَّتۡ ﴿١﴾

**《1》 ആകാശം പിളരുമ്പോൾ!**

وَأَذِنَتۡ لِرَبِّهَا وَحُقَّتۡ ﴿٢﴾

**《2》 അത് അതിന്റെ റബ്ബിന് ചെവി കൊടുക്കുക [കൽപനക്ക് കീഴൊതുങ്ങുക]യും (ചെയ്യുമ്പോൾ)! അത് (അതിന്) കടമപ്പെട്ടിരിക്കുന്നുതാനും.**

وَإِذَا ٱلۡأَرۡضُ مُدَّتۡ ﴿٣﴾

**《3》 ഭൂമി (പരത്തി) നീട്ടപ്പെടുകയും ചെയ്യുമ്പോൾ!**

وَأَلۡقَتۡ مَا فِيهَا وَتَخَلَّتۡ ﴿٤﴾

**《4》 അതിലുള്ളതിനെ അത് (വെളിക്ക്) ഇടുകയും, അത് ഒഴിവായിത്തീരുകയും (ചെയ്യുമ്പോൾ)!**

وَأَذِنَتۡ لِرَبِّهَا وَحُقَّتۡ ﴿٥﴾

**《5》 അത് അതിന്റെ റബ്ബിന് ചെവി കൊടുക്കുക [കൽപനക്ക് കീഴൊതുങ്ങുക]യും (ചെയ്യുമ്പോൾ)! അത് (അതിന്) കടമപ്പെട്ടിരിക്കുന്നുതാനും.**

---

《1》 إِذَاالسَّمَاءُ ആകാശം ആകുമ്പോൾ (ആയാൽ) انْشَقَّتْ അത് പിളരുക, പൊട്ടിക്കീറുക 《2》 وَأَذِنَتْ അത് ചെവികൊടുക്കുക (കീഴ്പ്പെടുക- അനുസരിക്കുക)യും لِرَبِّهَا അതിന്റെ റബ്ബിന് وَحُقَّتْ അത് കടമപ്പെടും (അവകാശപ്പെടുക)യും ചെയ്തിരിക്കുന്നു. 《3》 وَإِذَاالأَرْضُ ഭൂമി ആകുമ്പോൾ (ആയാൽ) مُدَّتْ അത് നീട്ട(പരത്തി വിശാലമാക്ക)പ്പെടുക 《4》 وَأَلْقَتْ അത് ഇടുകയും مَافِيهَا അതിലുള്ളത് وَتَخَلَّتْ അത് ഒഴിവാകുക

(കാലിയാകുക)യും ﴾5﴿ وَأَذِنَتْ അത് ചെവികൊടുക്കുകയും لِرَبِّهَا അതിന്റെ റബ്ബിന് وَحُقَّتْ അത് കടമപ്പെടുകയും ചെയ്തിരിക്കുന്നു

അതെ, ഇതെല്ലാം സംഭവിക്കുന്ന ആ അതിഗൗരവ ഘട്ടത്തിലാണ് പുനരുത്ഥാനവും, തുടർന്നുള്ള രക്ഷാശിക്ഷാ നടപടി മുതലായവയും സംഭവിക്കുന്നത് എന്ന് താൽപര്യം. ആകാശം പൊട്ടിപ്പിളരുക, ഭൂമി നിരത്തിപരപ്പാക്കുക, ലോകാരംഭം മുതൽക്കുള്ള മനുഷ്യരടക്കം ഭൂമി ഉൾക്കൊള്ളുന്ന വസ്തുക്കളെയെല്ലാം വെളിക്ക് കൊണ്ടുവരുക മുതലായവ അന്നത്തെ സംഭവവികാസങ്ങളാണെന്ന് ഇതിനുമുമ്പുള്ള സൂറത്തുകളിൽ പലപ്പോഴും പ്രസ്താവിക്കപ്പെട്ടതാണ്. ആകാശവും ഭൂമിയും എത്രയോ വൻസൃഷ്ടികളാണെങ്കിലും അല്ലാഹുവിന്റെ കൽപന വരുമ്പോൾ അവ ആ കൽപനക്ക് പൂർണമായും വിധേയമാകുന്നു. കൽപന അവയിൽ നടപ്പാകുവാൻ യാതൊരു തടസ്സവും ഉണ്ടായിരിക്കയില്ല. ഉണ്ടാകുവാൻ അവകാശവുമില്ല. എല്ലാം അവന്റെ സൃഷ്ടിയും, അവന്റെ ഉദ്ദേശമനുസരിച്ച് മാത്രം നിലനിന്നുവരുന്നതുമാണല്ലോ.

يَٰٓأَيُّهَا ٱلْإِنسَٰنُ إِنَّكَ كَادِحٌ إِلَىٰ رَبِّكَ كَدْحًا فَمُلَٰقِيهِ ﴿٦﴾

**﴾6﴿ ഹേ, മനുഷ്യാ, നിശ്ചയമായും നീ, നിന്റെ റബ്ബിങ്കലേക്ക് (തീവ്രമായ) അദ്ധ്വാനം അദ്ധ്വാനിച്ചു കൊണ്ടിരിക്കുന്നതാണ്; അങ്ങനെ, (നീ) അവനുമായി കണ്ടുമുട്ടുന്നവനാകുന്നു;**

﴾6﴿ يَاأَيُّهَاالإِنْسَانُ ഹേ മനുഷ്യാ إِنَّكَ كَادِحٌ നിശ്ചയമായും നീ അദ്ധ്വാനപ്പെട്ടു (ബുദ്ധിമുട്ടി) ക്കൊണ്ടിരിക്കുന്നവനാണ് إِلَىٰرَبِّكَ നിന്റെ റബ്ബിങ്കലേക്ക് كَدْحًا ഒരു അദ്ധ്വാനം فَمُلَاقِيهِ അങ്ങനെ അവനെ കണ്ടുമുട്ടുന്നവനാണ്

മനുഷ്യാ, നിന്റെ ജീവിതകാലമത്രയും ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ അദ്ധ്വാനിച്ചും ക്ലേശപ്പെട്ടും കൊണ്ടേ ഇരിക്കേണ്ടതുണ്ട്. നൻമയിലാകട്ടെ, തിന്മയിലാകട്ടെ, നിനക്കത് സഹജമാണ്. അങ്ങനെ നീങ്ങിക്കൊണ്ടിരിക്കെ നീ മരണമടയുകയും നിന്റെ റബ്ബുമായി കണ്ടുമുട്ടേണ്ടിവരികയും ചെയ്യും. അവന്റെ മുമ്പിൽ നിന്റെ കഴിഞ്ഞകാല ചെയ്തികളെക്കുറിച്ച് കണക്ക് ബോധിപ്പിക്കേണ്ടിയും വരും. അതുകൊണ്ട് നിന്റെ ആ അദ്ധ്വാനം നിനക്ക്തന്നെ ഗുണകരമായി ഉപയോഗപ്പെടുത്തുവാൻ ശ്രമിച്ചുകൊള്ളുക എന്ന് സാരം. ഇമാം മുസ്‌ലിം (റ) രേഖപ്പെടുത്തിയിട്ടുള്ള ഒരു നബിവചനത്തിൽ ഇപ്രകാരം വന്നിരിക്കുന്നു: 'ഓരോ മനുഷ്യനും കാലത്ത് പുറപ്പെടുന്നു: എന്നിട്ട് അവർ സ്വന്തം ദേഹത്തെ വിറ്റുകൊണ്ടിരിക്കുന്നു. അങ്ങനെ, (ഒന്നുകിൽ) അതിനെ രക്ഷപ്പെടുത്തുന്നവനോ, അല്ലെങ്കിൽ അതിനെ നാശപ്പെടുത്തുന്നവനോ ആയിരിക്കും അവൻ; (كل الناس يغدو فبائع نفسه فمعتقها او موبقها – مسلم)

فَأَمَّا مَنْ أُوتِىَ كِتَٰبَهُۥ بِيَمِينِهِۦ ﴿٧﴾

**﴾7﴿ എന്നാൽ അപ്പോൾ, ഏതൊരുവന് അവന്റെ ഗ്രന്ഥം അവന്റെ വലങ്കയ്യിൽ കൊടുക്കപ്പെട്ടുവോ,-**

فَسَوْفَ يُحَاسَبُ حِسَابًا يَسِيرًا ﴿٨﴾

**﴾8﴿ എന്നാലവൻ വഴിയെ ലഘു**

**വായ ഒരു വിചാരണ ചെയ്യപ്പെടുന്നതാണ്.**

وَيَنقَلِبُ إِلَىٰٓ أَهْلِهِۦ مَسْرُورًا ﴿٩﴾

**《9》 അവൻ തന്റെ സ്വന്തക്കാരിലേക്ക് സന്തുഷ്ടനായിക്കൊണ്ട് തിരിച്ചു പോകുകയും ചെയ്യും.**

《7》 فَأَمَّا مَنۡ എന്നാലപ്പോൾ യാതൊരുവൻ أُوتِيَ അവന് നൽകപ്പെട്ടു كِتَابَهُ അവന്റെ ഗ്രന്ഥം بِيَمِينِهِ അവന്റെ വലങ്കയ്യിൽ 《8》 فَسَوۡفَ എന്നാൽ വഴിയെ, പിറകെ يُحَاسَبُ അവൻ വിചാരണ ചെയ്യപ്പെടും حِسَابًا ഒരു വിചാരണ يَسِيرًا ലഘുവായ, അല്പമായ 《9》 وَيَنۡقَلِبُ അവൻ തിരിച്ചുപോകുകയും ചെയ്യും إِلَىٰٓ أَهۡلِهِ തന്റെ സ്വന്തക്കാരി (ആൾക്കാരി)ലേക്ക് مَسۡرُورًا സന്തുഷ്ടനായി

റബ്ബുമായി കണ്ടുമുട്ടുമ്പോൾ മനുഷ്യൻ ഒന്നുകിൽ സജ്ജനങ്ങളിൽപെട്ടവനായിരിക്കും, അല്ലെങ്കിൽ ദുർജനങ്ങളിൽപെട്ടവനും. ആദ്യത്തെ വിഭാഗത്തിൽപെട്ടവനാണെങ്കിൽ അവന് തന്റെ കർമരേഖയാകുന്ന ഗ്രന്ഥം വലങ്കയ്യിൽ നൽകപ്പെടും. വലതുഭാഗം ശുഭലക്ഷണവും, വിജയസൂചനയുമാകുന്നു. അവന് നാമമാത്രമായ ഒരു ലഘുവിചാരണ മാത്രമേ നേരിടേണ്ടി വരികയുള്ളൂ. അതിന്റെ പര്യവസാനം ഗുണകരമായിരിക്കയും ചെയ്യും. അങ്ങനെ അത് കഴിയുമ്പോൾ അവൻ തന്റെ ആൾക്കാരുടെ അടുക്കലേക്ക് വളരെ സന്തോഷത്തോടും ആഹ്ലാദത്തോടും കൂടി മടങ്ങിച്ചെല്ലുകയും ചെയ്യും. 'അവന്റെ സ്വന്തക്കാർ- അഥവാ ആൾക്കാർ' (أَهۡلِهِ) എന്ന് പറഞ്ഞതിന്റെ വിവക്ഷ, സദ്വൃത്തരായ അവന്റെ കൂട്ടുകാർ, കുടുംബാംഗങ്ങൾ മുതലായവരോ, സ്വർഗത്തിൽ അവന് നിശ്ചയിക്കപ്പെട്ടിട്ടുള്ള സ്വന്തക്കാരോ ആകാവുന്നതാണ്. ആഇശഃ (റ) പ്രസ്താവിക്കുന്നു: നബി ﷺ പറഞ്ഞു: 'ആർക്കെങ്കിലും വിചാരണ കർശനമാക്കപ്പെടുന്നപക്ഷം അവൻ ശിക്ഷിക്കപ്പെടും'. അപ്പോൾ ഞാൻ ചോദിച്ചു: 'വലതുകയ്യിൽ ഗ്രന്ഥം നൽകപ്പെട്ടവർ ലഘുവായ വിചാരണ ചെയ്യപ്പെടും (فَسَوۡفَ يُحَاسَبُ حِسَابًا يَسِيرًا) എന്ന് അല്ലാഹു പറഞ്ഞിട്ടില്ലേ?' അപ്പോൾ തിരുമേനി പറഞ്ഞു: 'അത് ഒരു (കാര്യമായ) വിചാരണയല്ല: ഒരു പ്രദർശനം (കർമരേഖ കാട്ടിക്കൊടുക്കൽ) മാത്രമാകുന്നു. ക്വിയാമത്തുനാളിൽ ആരൊരാളുടെ വിചാരണ കർശനമായി നടത്തപ്പെട്ടുവോ അവൻ ശിക്ഷക്ക് വിധേയനാകുന്നതാണ്' (ബു; മു.)

وَأَمَّا مَنۡ أُوتِيَ كِتَٰبَهُۥ وَرَآءَ ظَهۡرِهِۦ ﴿١٠﴾

**《10》 ഏതൊരുവന് അവന്റെ ഗ്രന്ഥം അവന്റെ മുതുകിന്റെ പിന്നിലൂടെ കൊടുക്കപ്പെട്ടുവോ-**

فَسَوۡفَ يَدۡعُواْ ثُبُورًا ﴿١١﴾

**《11》 അവൻ വഴിയെ നാശത്തെ വിളി (ച്ചു നിലവിളി)ക്കുന്നതാണ്.**

وَيَصۡلَىٰ سَعِيرًا ﴿١٢﴾

**《12》 ആളിക്കത്തുന്ന അഗ്നിയിൽ അവൻ കടന്നെരിയുകയും ചെയ്യും.**

《10》 وَأَمَّامَنْ എന്നാൽ യാതൊരുവൻ أُوتِيَ അവന് നൽകപ്പെട്ടു كِتَابَهُ തന്റെ ഗ്രന്ഥം وَرَاءَ പിന്നിലൂടെ ظَهْرِهِ അവന്റെ മുതുകിന്റെ 《11》 فَسَوْفَ എന്നാൽ വഴിയെ يَدْعُو അവൻ വിളിക്കും ثُبُورًا നാശം, കഷ്ടപ്പാട് 《12》 وَيَصْلَى അവൻ കടക്കുക(എരിയുക)യും ചെയ്യും سَعِيرًا കത്തിജ്വലിക്കുന്ന, അഗ്നിയിൽ, നരകത്തിൽ

---

ദുർജനങ്ങളായ ആളുകൾക്ക് അവരുടെ കർമരേഖ അവരുടെ പിൻഭാഗത്ത്നിന്ന് ഇടത് കയ്യിലായിരിക്കും നൽകപ്പെടുക. ഇത് അശുഭലക്ഷണവും പരാജയ സൂചനയും തന്നെ. അവരുടെ വിചാരണ വളരെ കർശനവുമായിരിക്കും. ഗ്രന്ഥം കയ്യിൽ കിട്ടുമ്പോഴേക്കും അവരുടെ കുറ്റങ്ങളും പര്യവസാനവും അവർക്ക് വ്യക്തമായി തെളിഞ്ഞുകാണും. അയ്യോ! കഷ്ടമേ! എന്ന് നിലവിളി കൂട്ടുകയും ചെയ്യും. പക്ഷേ, ഫലമെന്ത്?! നരകം തന്നെ അവർക്കാധാരം! ദുർജ്ജനങ്ങളുടെ ഏട് അവരുടെ പിന്നിൽകൂടി കൊടുക്കുമെന്ന് ഇവിടെയും, ഇടങ്കയ്യിൽ കൊടുക്കുമെന്ന് 69 : 25 ലും പറഞ്ഞതിൽനിന്ന് സജ്ജനങ്ങളുടെ ഗ്രന്ഥം അവരുടെ മുമ്പിൽകൂടിയായിരിക്കും വലങ്കയ്യിൽ നൽകുന്നതെന്ന് മനസ്സിലാക്കാവുന്നതാണ്.

إِنَّهُۥ كَانَ فِىٓ أَهْلِهِۦ مَسْرُورًا ﴿١٣﴾

**《13》 (കാരണം) അവൻ അവന്റെ സ്വന്തക്കാർക്കിടയിൽ സന്തുഷ്ടനായിരുന്നു.**

إِنَّهُۥ ظَنَّ أَن لَّن يَحُورَ ﴿١٤﴾

**《14》 അവൻ ധരിച്ചു, അവൻ (അല്ലാഹുവിങ്കലേക്ക്) മടങ്ങിവരുന്നതേയല്ല എന്ന്.**

بَلَىٰٓ إِنَّ رَبَّهُۥ كَانَ بِهِۦ بَصِيرًا ﴿١٥﴾

**《15》 ഇല്ലാതേ! [മടങ്ങാതിരിക്കയില്ല] നിശ്ചയമായും അവന്റെ റബ്ബ് അവനെപ്പറ്റി കണ്ടറിയുന്നവനായിരുന്നു.**

---

《13》 إِنَّهُ كَانَ കാരണം അവനായിരുന്നു فِي أَهْلِهِ തന്റെ സ്വന്ത (ആൾ)ക്കാരിൽ مَسْرُورًا സന്തുഷ്ടൻ 《14》 إِنَّهُ ظَنَّ നിശ്ചയമായും അവൻ ധരിച്ചു أَنْ لَنْ يَحُورَ അവൻ മടങ്ങിവരുന്നതേ അല്ല എന്ന് 《15》 بَلَى ഇല്ലാതേ, അല്ലാതേ إِنَّ رَبَّهُ നിശ്ചയമായും അവന്റെ റബ്ബ് كَانَ بِهِ അവനെക്കുറിച്ച് ആയിരിക്കുന്നു, ആകുന്നു بَصِيرًا കണ്ടറിയുന്നവൻ

---

സ്വന്തം ഭാവിയെക്കുറിച്ചുള്ള ചിന്തയോ, അല്ലാഹുവിനെക്കുറിച്ചുള്ള ബോധമോ ഇല്ലാതെ, തന്റെ സ്വന്തക്കാരുടെയും ആൾക്കാരുടെയും കൂട്ടത്തിൽ, തികച്ചും സംതൃപ്തനും സന്തുഷ്ടനുമായിക്കൊണ്ട് അവൻ അവന്റെ ഐഹികജീവിതം കഴിച്ചുകൂട്ടി. അല്ലാഹുവിങ്കലേക്ക് തിരിച്ചുചെല്ലേണ്ടിവരികയില്ലെന്നാണ് അവർ ധരിച്ചുവെച്ചത്. ഇതാണ് ഈ ദുർഗതിക്ക് കാരണം. പക്ഷേ, അല്ലാഹുവിങ്കലേക്ക് തിരിച്ചുവരാതെയും, അവന്റെ പിടുത്തത്തിൽ അകപ്പെടാതെയും ഇരിക്കുക സാധ്യമല്ലതന്നെ. അവനെ സൃഷ്ടിച്ചു വളർത്തിവരുന്ന അവന്റെ രക്ഷിതാവ് സദാ അവനെ കണ്ടും വീക്ഷിച്ചും കൊണ്ടിരിക്കുകയാണല്ലോ.

فَلَآ أُقۡسِمُ بِٱلشَّفَقِ ﴿١٦﴾

﴾16﴿ എന്നാൽ അസ്തമയ ശോഭ കൊണ്ട് ഞാൻ സത്യം ചെയ്ത് പറ യുന്നു;

وَٱلَّيۡلِ وَمَا وَسَقَ ﴿١٧﴾

﴾17﴿ രാത്രിയും, അതുൾക്കൊള്ളു ന്നവയും കൊണ്ടും-

وَٱلۡقَمَرِ إِذَا ٱتَّسَقَ ﴿١٨﴾

﴾18﴿ ചന്ദ്രൻ നികന്ന് (പൂർണത പ്രാപിച്ചു) വരുമ്പോൾ അതു കൊണ്ടും (സത്യം ചെയ്ത് പറയു ന്നു):-

لَتَرۡكَبُنَّ طَبَقًا عَن طَبَقٍ ﴿١٩﴾

﴾19﴿ തീർച്ചയായും നിങ്ങൾ (ഓ രോ) ഘട്ടം ഘട്ടമായി കയറിക്കൊണ്ടി രിക്കുന്നതാണ്.

فَمَا لَهُمۡ لَا يُؤۡمِنُونَ ﴿٢٠﴾

﴾20﴿ എന്നിരിക്കെ, എന്താണ് ഇവർക്ക്- ഇവർ വിശ്വസിക്കു ന്നില്ലേ?!-

سجود ۩

وَإِذَا قُرِئَ عَلَيۡهِمُ ٱلۡقُرۡءَانُ لَا يَسۡجُدُونَ ۩ ﴿٢١﴾

﴾21﴿ അവർക്ക് ക്വുർആൻ ഓതി ക്കൊടുക്കപ്പെട്ടാൽ അവർ 'സുജൂദ്' [സാഷ്ടാംഗനമസ്കാരം] ചെയ്യുന്നു മില്ല?!

---

﴾16﴿ فَلَآأُقۡسِمُ എന്നാൽ ഞാൻ സത്യം ചെയ്തു പറയുന്നു بِالشَّفَقِ അസ്തമയ ശോഭകൊണ്ട് ﴾17﴿ وَاللَّيۡلِ രാത്രികൊണ്ടും وَمَاوَسَقَ അത് അടക്കിവെച്ച (ഉൾക്കൊ ള്ളുന്ന)വകൊണ്ടും ﴾18﴿ وَالۡقَمَرِ ചന്ദ്രനെകൊണ്ടും إِذَااتَّسَقَ (അത് ചേർന്ന്) പൂർണ മായി - നികന്ന് വരുമ്പോൾ ﴾19﴿ لَتَرۡكَبُنَّ നിശ്ചയമായും നിങ്ങൾ കയറും (തരണം ചെയ്യും) طَبَقًا ഒരു ഘട്ടം (അടുക്ക്, അവസ്ഥ, പിടി) ആയിക്കൊണ്ട് عَنۡطَبَقٍ ഒരു ഘട്ട ത്തിൽ നിന്ന് طَبَقًا عَنۡطَبَقٍ ഘട്ടം ഘട്ടമായി ഓരോ പടിയായി അടുക്കടുക്കായി ﴾20﴿ فَمَالَهُمۡ എന്നിരിക്കെ, അവ (ഇവ)ർക്കെന്താണ് لَايُؤۡمِنُونَ അവർ വിശ്വസിക്കുന്നില്ല (വിശ്വ സിക്കാതെ) ﴾21﴿ وَإِذَاقُرِئَ ഓതപ്പെട്ടാൽ عَلَيۡهِمُ അവരിൽ, അവർക്ക് الۡقُرۡآنُ ക്വുർആൻ لَايَسۡجُدُونَ അവർ സുജൂദ് ചെയ്യുന്നുമില്ല

---

ഈ ആയത്ത് ഓതിക്കഴിഞ്ഞാൽ ഓത്തിന്റെ ഒരു സുജൂദ് ചെയ്യേണ്ടതാണ്. നബി ﷺ ഈ സൂറത്ത് ഓതുമ്പോൾ സുജൂദ് ചെയ്തതായി ഇമാംമാലിക്, മുസ്‌ലിം (റ) മുത ലായവർ നിവേദനം ചെയ്തിട്ടുണ്ട്.

അസ്തമയസമയത്തെ ശോഭ, രാത്രി, രാത്രി ഉൾക്കൊള്ളുന്നവ- അഥവാ അതിന്റെ

ഇരുട്ടിൽപെട്ട് മറഞ്ഞുപോകുന്ന വസ്തുക്കൾ -പൂർണദശ പ്രാപിച്ച ചന്ദ്രൻ എന്നിങ്ങനെയുള്ള ചില പ്രകൃതി ദൃഷ്ടാന്തങ്ങളെക്കൊണ്ട് അല്ലാഹു സത്യം ചെയ്ത് പറയുന്നു; തീർച്ചയായും നിങ്ങൾ ഒന്നിനുശേഷം മറ്റൊന്നായി ഓരോ ഘട്ടങ്ങളെ തരണം ചെയ്തു കൊണ്ടിരിക്കുമെന്ന്. മരണത്തിന് മുമ്പ് ശൈശവം, കൗമാരം, യുവത്വം, വാർദ്ധക്യം, രോഗം, ആരോഗ്യം, സുഖം, ദുഃഖം ആദിയായ വിവിധ ഘട്ടങ്ങൾ മനുഷ്യർ തരണം ചെയ്യേണ്ടതുണ്ട്. ഏതെങ്കിലും ഒരു നല്ല കാര്യമോ ചീത്ത കാര്യമോ സാധിക്കേണമെങ്കിൽപോലും അതിനായി പല ബുദ്ധിമുട്ടുകളും നേരിടേണ്ടിവരും. പിന്നീടാണെങ്കിൽ, മരണം, ക്വബ്റിലെ ജീവിതം, ഉയിർത്തെഴുന്നേൽപ്, മഹ്ശറിലേക്ക് സമ്മേളിക്കൽ, വിചാരണ, രക്ഷാശിക്ഷകൾ ആദിയായ ഘട്ടങ്ങളെയും ഒന്നിന് പിന്നാലെ ഒന്നായി മനുഷ്യൻ തരണംചെയ്യേണ്ടിയിരിക്കുന്നു. ചുരുക്കത്തിൽ, കേവലം നിശ്ചയമോ സുസ്ഥിരമോ ആയ ഒരവസ്ഥയല്ല മനുഷ്യനുള്ളത്. വ്യക്തികളിൽ മാത്രമല്ല, സമൂഹങ്ങളിലും കാണാവുന്ന അവസ്ഥയാണിത്. ഇതെല്ലാം മനുഷ്യനെ ഇരുത്തി ചിന്തിപ്പിക്കേണ്ടതും, അവന്റെ ശാശ്വതമായ ഭാവിയെപ്പറ്റി ബോധപൂർവ്വം പ്രവർത്തിക്കുവാൻ അവന് പ്രേരകമാകേണ്ടതുമാകുന്നു. പക്ഷേ, എന്നിട്ടും സത്യവിശ്വാസം സ്വീകരിക്കുവാനോ, ക്വുർആന്റെ സന്ദേശങ്ങൾ ചെവിക്കൊണ്ട് മനസ്സിലാക്കുവാനോ, അല്ലാഹുവിന്റെ മുമ്പിൽ തലകുനിക്കുവാനോ അവൻ തയ്യാറാകുന്നില്ല. അത്ഭുതം തന്നെ. 16 മുതൽ 21 കൂടിയ വചനങ്ങളുടെ വ്യാഖ്യാനമായി പ്രാമാണ്യരായ ക്വുർആൻ വ്യാഖ്യാതാക്കൾ പലരും പ്രസ്താവിച്ചിട്ടുള്ളതിന്റെ സാരമാണ് മുകളിൽ പറഞ്ഞത്. ഈ ആശയത്തെ പിൻതാങ്ങുമാറുള്ള പല ക്വുർആൻ വചനങ്ങളും കാണാവുന്നതുമാകുന്നു.

ഈ സൂറത്തിന്റെ വ്യാഖ്യാനത്തിൽ ഇമാം ബുഖാരി (റ) 19 -ാം വചനത്തിന് പ്രത്യേകമായി ഒരു ശീർഷകം കൊടുത്തിട്ടുണ്ട്. അതിൽ طَبَقًا عَنْ طَبَقٍ എന്ന വാക്കിന് ഇബ്നു അബ്ബാസ് (റ)ൽ നിന്നുള്ള ഒരു ഹദീഥ് രേഖപ്പെടുത്തിക്കൊണ്ട് حالا بعد حال (ഒരവസ്ഥക്കു ശേഷം മറ്റൊരവസ്ഥ) എന്നാണദ്ദേഹം അർത്ഥം സ്വീകരിച്ചിരിക്കുന്നത്. മറ്റ് പല മഹാൻമാരിൽനിന്നും ഇതുപോലെ നിവേദനം ചെയ്യപ്പെട്ടിട്ടുള്ളതായി ഇബ്നു കഥീർ (റ) മുതലായവരും പ്രസ്താവിച്ചിരിക്കുന്നു. ഏതാണ്ട് ഇതേ അർത്ഥത്തിലുള്ള വേറെ ചില നിവേദനങ്ങളും കാണാം. ചിലതിൽ شدة بعد شدة (ഒരു കാഠിന്യത്തിനുശേഷം മറ്റൊരു കാഠിന്യം) എന്നാണുള്ളത്. ഇവയുടെയെല്ലാം അടിസ്ഥാനത്തിലാണ് മേൽകണ്ട വ്യാഖ്യാനം ആ വചനത്തിന് നാമും സ്വീകരിച്ചത്. ചുരുക്കിപ്പറഞ്ഞാൽ, ഓരോന്നോരോന്നായി വിവിധ ഘട്ടങ്ങളെ തരണം ചെയ്തുകൊണ്ടിരിക്കുകയാണ് മനുഷ്യൻ എന്ന് സാരം. അൽപം വിഷമത്തോടുകൂടി തരണം ചെയ്യപ്പെടേണ്ടുന്ന അവസ്ഥകളാണ് ഇവിടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത് എന്നത്രെ لتركبن (തീർച്ചയായും നിങ്ങൾ കയറും) എന്ന പ്രയോഗത്തിൽനിന്ന് മനസ്സിലാകുന്നത്. അതുകൊണ്ടാണ് വിഷമാവസ്ഥകൾ ഓരോന്നായി തരണം ചെയ്തുകൊണ്ടിരിക്കും എന്ന് ചില മഹാൻമാർ ഇവിടെ അർത്ഥം കൽപിച്ചതും. ഏതായാലും 'നിങ്ങൾ പടിപടിയായി പുരോഗമിച്ചുകൊണ്ടേയിരിക്കും' എന്ന് ഈ വചനത്തിന് ചില 'പുരോഗമനവാദി'കൾ കൽപിച്ചു കാണുന്ന അർത്ഥവ്യാഖ്യാനം സ്വീകരിക്കുവാൻ ന്യായം കാണുന്നില്ല. കാര്യപ്പെട്ട ഒരു മുഫസ്സിറും അത് പറഞ്ഞു കാണുന്നുമില്ല.

لَتَرْكَبُنَّ (ല തർകബന്ന) എന്നതിൽ ب (ബാഉ്) എന്ന അക്ഷരത്തിന് അകാരം (فَتح) കൊടുത്തും (ല- തർകബന്ന് എന്നും) വായനയുണ്ട്. അപ്പോൾ അത് 'നീ കയറും' എന്ന് അർത്ഥം വരുന്ന ഏകവചനവും, നേർക്കുനേരെ നബിﷺയെ അഭിമുഖീകരിക്കുന്നതുമായിരിക്കും. വായനാവ്യത്യാസങ്ങളും, വ്യത്യസ്ത വ്യാഖ്യാനങ്ങളും ഉദ്ധരിച്ചശേഷം

പ്രമുഖ ഖുർആൻ വ്യാഖ്യാതാവായ ഇബ്നുജരീർ (റ) ഇപ്രകാരം പറയുന്നു: 'മുഹമ്മദ് നബിയേ, ഒരവസ്ഥക്കുശേഷം മറ്റൊരവസ്ഥയും, വിഷമകരമായ ഒരു കാര്യത്തിനുശേഷം മറ്റൊരു കാര്യവുമായി നീ കയറി (തരണം ചെയ്തു) കൊണ്ടിരിക്കുമെന്ന് വ്യാഖ്യാനം നൽകിയവരുടെ അഭിപ്രായമാണ് ശരിയായിട്ടുള്ളത്.' നബിﷺയെ അഭിമുഖീകരിച്ചുകൊണ്ടാണ് വാചകമെങ്കിലും എല്ലാ മനുഷ്യരെയും ഉദ്ദേശിച്ച് പറഞ്ഞതാണ് അതെന്നും, ഖിയാമത്ത്നാളിൽ വിഷമങ്ങളും ഭീകരതകളും അവർ കണ്ടുമുട്ടേണ്ടിവരുമെന്നാണതിന്റെ താൽപര്യമെന്നും അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു.

بَلِ ٱلَّذِينَ كَفَرُوا۟ يُكَذِّبُونَ ﴿٢٢﴾

**﴾22﴿ (അത്രയുമല്ല) പക്ഷേ, അവിശ്വസിച്ചവർ വ്യാജമാക്കിക്കൊണ്ടിരിക്കുകയാണ്.**

وَٱللَّهُ أَعْلَمُ بِمَا يُوعُونَ ﴿٢٣﴾

**﴾23﴿ അവർ (മനസ്സിൽ) സൂക്ഷിച്ചുവെക്കുന്നതിനെക്കുറിച്ച് അല്ലാഹു നല്ലവണ്ണം അറിയുന്നവനുമാകുന്നു.**

فَبَشِّرْهُم بِعَذَابٍ أَلِيمٍ ﴿٢٤﴾

**﴾24﴿ ആകയാൽ, (നബിയേ) അവർക്ക് വേദനയേറിയ ഒരു ശിക്ഷയെപ്പറ്റി സന്തോഷവാർത്ത അറിയിക്കുക.**

إِلَّا ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ لَهُمْ أَجْرٌ غَيْرُ مَمْنُونٍۭ ﴿٢٥﴾

**﴾25﴿ വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർക്കൊഴികെ, അവർക്ക് മുറിഞ്ഞു (നഷ്ടപ്പെട്ട്) പോകാത്ത പ്രതിഫലം ഉണ്ട്.**

---

﴾22﴿ بَلِ പക്ഷേ الَّذِينَ كَفَرُوا അവിശ്വസിച്ചവർ يُكَذِّبُونَ വ്യാജമാക്കുന്നു ﴾23﴿ وَاللَّهُ أَعْلَمُ അല്ലാഹു ഏറ്റവും (നല്ലപോലെ) അറിയുന്നവനാണ് بِمَا يُوعُونَ അവർ സൂക്ഷിച്ചു (ഉള്ളിൽവെച്ചു) വരുന്നതിനെപ്പറ്റി ﴾24﴿ فَبَشِّرْهُمْ ആകയാൽ അവർക്ക് നീ സന്തോഷമറിയിക്കുക بِعَذَابٍ أَلِيمٍ വേദനയേറിയശിക്ഷയെപ്പറ്റി ﴾25﴿ إِلَّا الَّذِينَ യാതൊരുവർക്കൊഴികെ آمَنُوا വിശ്വസിച്ച وَعَمِلُوا الصَّالِحَاتِ സൽക്കർമങ്ങൾ പ്രവർത്തിക്കയും ചെയ്ത لَهُمْ അവർക്കുണ്ട് أَجْرٌ പ്രതിഫലം, കൂലി غَيْرُ مَمْنُونٍ മുറിക്കപ്പെടാത്ത (മുറിയാത്ത, നഷ്ടം പറ്റാത്ത)

---

അവർ സത്യവിശ്വാസം സ്വീകരിക്കുന്നില്ലെന്നും, ഖുർആൻ സ്വീകരിച്ചു അല്ലാഹുവിന് സാഷ്ടാംഗനമസ്കാരം ചെയ്യുന്നില്ലെന്നും മാത്രമല്ല, ഖുർആനെയും മറ്റും വ്യാജമാക്കി നിഷേധിക്കുകകൂടി ചെയ്യുന്നു. അതുകൊണ്ട് അവർക്ക് വല്ല സന്തോഷവാർത്തയും അറിയിക്കാനുണ്ടെങ്കിൽ അത് കഠിനമായ ശിക്ഷയെക്കുറിച്ചാണുള്ളത്. നേരെമറിച്ച് സത്യ

വിശ്വാസവും സൽക്കർമങ്ങളും സ്വീകരിച്ചവർക്കാകട്ടെ ഒരിക്കലും നഷ്ടപ്പെട്ടുപോകാത്ത ശാശ്വതമായ പ്രതിഫലവും ഉണ്ടായിരിക്കും. അവർ മനസ്സിൽ സൂക്ഷിച്ചുവെക്കുന്നത് (مَايُوعُونَ) എന്ന് പറഞ്ഞതുകൊണ്ടുദ്ദേശ്യം, അസൂയ, വെറുപ്പ്, വിദ്വേഷം, നിഷേധം മുതലായവയാണ്. الله اعلم

ولله الحمد والمنة

سورة البروج

# 85.സൂറത്തുൽ ബുറൂജ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 22

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَٱلسَّمَآءِ ذَاتِ ٱلۡبُرُوجِ ﴿١﴾

**《1》 ഗ്രഹമണ്ഡലങ്ങളുള്ളതായ ആകാശം തന്നെയാണ (സത്യം)!**

وَٱلۡيَوۡمِ ٱلۡمَوۡعُودِ ﴿٢﴾

**《2》 വാഗ്ദത്തം ചെയ്യപ്പെട്ട (ആ) ദിവസം തന്നെയാണ (സത്യം)!**

وَشَاهِدٖ وَمَشۡهُودٖ ﴿٣﴾

**《3》 സാക്ഷിയും, സാക്ഷീകരിക്കപ്പെടുന്നതും തന്നെയാണ (സത്യം)!**

---

《1》 وَالسَّمَاءِ ആകാശം തന്നെയാണ ذَاتِالْبُرُوجِ രാശി (ഗ്രഹമണ്ഡലം)കളുള്ള 《2》 وَالْيَوْمِ ദിവസവും തന്നെയാണ الْمَوْعُودِ വാഗ്ദത്തം ചെയ്യപ്പെട്ട 《3》 وَشَاهِدٍ സാക്ഷിയും തന്നെയാണ وَمَشْهُودٍ സാക്ഷീകരിക്കപ്പെടുന്ന (സാക്ഷി നിൽക്കപ്പെടുന്ന)തും

---

ഈ മൂന്ന് വചനങ്ങളിലായി നാല് വസ്തുക്കളെക്കൊണ്ട് അല്ലാഹു ആണയിട്ടിരിക്കുന്നു:

(1) ഗ്രഹമണ്ഡലങ്ങളുള്ള ആകാശംകൊണ്ട്. 'ഗ്രഹമണ്ഡലങ്ങൾ' എന്ന് അർത്ഥം കൽപിച്ച 'ബുറൂജ്' (الْبُرُوج) എന്ന വാക്കിന്– സൂ: ഫുർക്വാൻ 61 ന്റെ വിവരണത്തിൽ ചൂണ്ടിക്കാട്ടിയപോലെ– 'ഗ്രഹങ്ങൾ, രാശികൾ, നക്ഷത്രങ്ങൾ, കോട്ടകൾ, മാളികവീടുകൾ' എന്നൊക്കെ അർത്ഥം വരാറുണ്ട്.

(2) വാഗ്ദത്തം ചെയ്യപ്പെട്ട ദിവസംകൊണ്ട്– ക്വിയാമത്തുനാളാണ് ഇതുകൊണ്ട് ഉദ്ദേശ്യം– വാഗ്ദത്തം ചെയ്യപ്പെട്ടത് എന്ന് ക്വിയാമത്തുനാളിനെക്കുറിച്ച് ക്വുർആനിൽ വേറെയും സ്ഥലങ്ങളിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നു.

(3, 4) സാക്ഷിയും സാക്ഷീകരിക്കപ്പെടുന്നതുംകൊണ്ട്, ഈ രണ്ട് വാക്കുകളും കുറേ

വ്യാപകമായ അർത്ഥം ഉൾക്കൊള്ളുന്നതാകുന്നു. ലോകത്തുള്ള വസ്തുക്കളെല്ലാം ഒരർത്ഥത്തിൽ ഒന്നൊന്നിന് സാക്ഷിയാണെന്ന് കാണാം. മനുഷ്യനെ സംബന്ധിച്ച സാക്ഷ്യത്തിനാണ് ഇവിടെ കൂടുതൽ പ്രസക്തിയുള്ളതെന്ന് പറയേണ്ടതില്ല. മനുഷ്യന്റെ കർമങ്ങൾക്ക് ലോകവസ്തുക്കളിൽ കണക്കറ്റ സാക്ഷികളെ കാണാവുന്നതാണ്. സ്ഥലങ്ങൾ, പരിസരവസ്തുക്കൾ, സമയങ്ങൾ, ഉപകരണങ്ങൾ, സഹജീവികൾ ആദിയായി പലതും പലതും അവന് സാക്ഷികളായിത്തീരുന്നു. അല്ലാഹുവിന്റെ കോടതിയിൽ ഇവയെല്ലാം മനുഷ്യകർമങ്ങളെ സാക്ഷീകരിക്കുന്നതാണ്. ഐഹിക കോടതികളിൽപോലും ഇങ്ങനെയുള്ള ചില കാര്യങ്ങൾ ഓരോതരത്തിൽ തെളിവുനൽകുന്ന സാക്ഷ്യങ്ങളായി ഉപയോഗപ്പെടുത്താറുണ്ടല്ലോ. അല്ലാഹുവിന്റെ മുമ്പിലാകട്ടെ, അവയെല്ലാം നേർക്കുനേരെത്തന്നെ സാക്ഷിമൊഴികൊടുക്കുന്നതായിരിക്കും. നബി തിരുമേനിﷺ ഈ സമുദായത്തിനും, മുമ്പുണ്ടായിരുന്ന പ്രവാചകൻമാർ അവരുടെ സമുദായങ്ങൾക്കും സാക്ഷികളാകുന്നു. (സൂ: നിസാഉ് 41.) ഈ സമുദായം മറ്റ് സമുദായങ്ങൾക്കും സാക്ഷിയാണ്. (അൽബക്വറഃ 143) മനുഷ്യന്റെ അവയവങ്ങൾ അവന് സാക്ഷികളായിരിക്കും. (യാസീൻ 65) എന്നിങ്ങനെ ക്വുർആന്റെ പ്രസ്താവനകളും അവയുടെ സാരങ്ങളും ഇവിടെ പ്രസ്താവ്യമാകുന്നു. ഇതുപോലെ ഹദീഥുകളിലും പലതരം സാക്ഷികളെക്കുറിച്ച് പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. ഇങ്ങനെയുള്ള എല്ലാ സാക്ഷികളും, ആ സാക്ഷികളുടെ സാക്ഷ്യങ്ങൾക്ക് വിധേയരായവരും ഇതിൽ ഉൾപ്പെടുന്നതാകുന്നു.

شَاهِدٍ, وَمَشْهُودٍ എന്നീ വാക്കുകൾക്ക് 'കാണുന്നതും, കാണപ്പെടുന്നതും' എന്നും, 'ഹാജരാകുന്നതും, ഹാജരാകുന്ന സ്ഥലവും അഥവാ കാലവും' എന്നും അർത്ഥം വരാവുന്നതാണ്. ക്വിയാമത്തുനാൾ, ജുമുഅഃ ദിവസം, അറഫാദിനം, ജമാഅത്ത് നമസ്കാരം, പള്ളി മുതലായവയും അവയിൽ സമ്മേളിക്കുന്നവരുമാണ് ഇവിടെ ഉദ്ദേശ്യമെന്ന് സൂചിപ്പിക്കുന്ന ചില രിവായത്തുകളും പ്രസ്താവനകളും ഇവിടെ കാണപ്പെടാറുള്ളത് ഈ അടിസ്ഥാനത്തിലാകുന്നു. വാസ്തവത്തിൽ അതെല്ലാം ഇവിടെ ഉദാഹരണങ്ങളായി സ്വീകരിക്കാമെന്നല്ലാതെ, സാക്ഷാൽ ഉദ്ദേശ്യം അവയിലൊന്നും പരിമിതമല്ല. ഏതായാലും അല്ലാഹു സത്യം ചെയ്യാൻ ഉപയോഗിച്ച വസ്തുക്കളെക്കുറിച്ച് ചിന്തിക്കുന്നവർക്ക് അതിൽ സാരവത്തായ പല രഹസ്യങ്ങളും കണ്ടെത്തുവാൻ കഴിയുമെന്നതിൽ സംശയമില്ല. സത്യവിശ്വാസികളുടെ നേരെ സത്യനിഷേധികൾ അഴിച്ചുവിടുന്ന കടുത്ത മർദ്ദനങ്ങൾക്കും, യഥാർത്ഥ വിശ്വാസത്തിന്റെ അചഞ്ചലതക്കും ഉത്തമോദാഹരണമായ ഒരു സംഭവമാണ് അല്ലാഹു തുടർന്ന് പറയുന്നത്:-

قُتِلَ أَصْحَٰبُ ٱلْأُخْدُودِ ﴿٤﴾

**﴾4﴿ കിടങ്ങിന്റെ ആൾക്കാർ കൊല്ലപ്പെടട്ടെ [ശപിക്കപ്പെടട്ടെ]!-**

ٱلنَّارِ ذَاتِ ٱلْوَقُودِ ﴿٥﴾

**﴾5﴿ അതായത് ഇന്ധനം [വിറക്] നിറച്ച അഗ്നിയുടെ (ആൾക്കാർ);-**

إِذْ هُمْ عَلَيْهَا قُعُودٌ ﴿٦﴾

**﴾6﴿ അവർ അതിങ്കൽ ഇരുന്നുകൊണ്ടിരുന്ന സന്ദർഭം;-**

وَهُمْ عَلَىٰ مَا يَفْعَلُونَ بِٱلْمُؤْمِنِينَ

**﴾7﴿ സത്യവിശ്വാസികളെക്കൊണ്ട് തങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നതിന് അവർ ദൃക്സാക്ഷികളായും**

شُهُودٌ ﴿٧﴾ കൊണ്ട്.

الْأُخْدُودِ ﴿4﴾ قُتِلَ കൊല്ല (ശപിക്ക- നശിപ്പിക്ക)പ്പെടട്ടെ أَصْحَابُ ആൾക്കാർ കിടങ്ങിന്റെ ﴿5﴾ النَّارِ അതായത് അഗ്നിയുടെ ذَاتِ الْوَقُودِ വിറക് (ഇന്ധനം) ഉള്ളതായ (നിറക്കപ്പെട്ട) ﴿6﴾ إِذْ هُمْ അവർ ആയിരുന്ന സന്ദർഭം عَلَيْهَا അതിങ്കൽ, അതിനുമേലെ قُعُودٌ ഇരിക്കുന്നവർ ﴿7﴾ وَهُمْ അവർ, അവരാകട്ടെ عَلَىٰ مَا يَفْعَلُونَ തങ്ങൾ ചെയ്യുന്നതിന് بِالْمُؤْمِنِينَ സത്യവിശ്വാസികളെക്കൊണ്ട് شُهُودٌ (ദൃക്ക്) സാക്ഷികളുമാണ്

നബി തിരുമേനിﷺയും സ്വഹാബികളും അങ്ങേഅറ്റം ശത്രുമർദ്ദനങ്ങൾക്ക് ഇരയായിക്കൊണ്ടിരുന്ന സന്ദർഭത്തിൽ അവതരിച്ച ഒരദ്ധ്യായമാണിത്. ബിലാൽ (റ), സ്വുഹൈബ് (റ) തുടങ്ങിയ പല സ്വഹാബികളും- സ്വഹാബീ വനിതകൾപോലും- ക്വുറൈശികളുടെ വിവിധതരത്തിലുള്ള ക്രൂരമർദ്ദനങ്ങൾ അനുഭവിച്ചിരുന്നത് പ്രസിദ്ധമാണ്. ഒരിക്കൽ അവർ തിരുമേനിയോട് അതിനെക്കുറിച്ച് സങ്കടപ്പെടുകയുണ്ടായി. തിരുമേനി കഅ്ബഃയുടെ തണലിൽ ഒരു പുതപ്പ് തലയിണയാക്കി കിടക്കുകയായിരുന്നു. 'നബിയേ അവിടുന്ന്, ഞങ്ങൾക്കുവേണ്ടി (അല്ലാഹുവിനോട്) സഹായം തേടുന്നില്ലേ?! ഞങ്ങൾക്കുവേണ്ടി ദുആ ചെയ്യുന്നില്ലേ?!' എന്നിങ്ങനെ അവർ പറഞ്ഞു. തിരുമേനി പ്രതിവചിച്ചു: 'നിങ്ങളുടെ മുമ്പ് ചിലരെ പിടിച്ചു കുഴികുത്തി അതിൽ നിറുത്തി ഉളിവാൾ അവരുടെ തലയിൽ വെച്ച് രണ്ട് പിളർപ്പായി പിളർത്തുകയും, ഇരുമ്പിന്റെ ചീർപ്പുകൊണ്ട് എല്ലും മാംസവുമല്ലാത്തതെല്ലാം ഈർന്നെടുക്കുകയും ചെയ്യപ്പെടാറുണ്ടായിരുന്നു. എന്നിട്ട്പോലും അത് അയാളുടെ മതവിശ്വാസത്തിൽ നിന്ന് അയാളെ തടയുമായിരുന്നില്ല. അല്ലാഹു തന്നെയാണ്! അവൻ ഇക്കാര്യം പൂർത്തിയാക്കുകതന്നെ ചെയ്യും. അങ്ങനെ (യമനിലെ) സ്വൻആയിൽ നിന്ന് ഒരു വാഹനക്കാരൻ ഹള്ർ മൗത്തുവരെ അല്ലാഹുവിനെയും (വഴിമദ്ധ്യേ) ചെന്നായെയും അല്ലാതെ മറ്റൊന്നിനെയും ഭയപ്പെടാനില്ലാത്തവിധം സഞ്ചരിക്കുന്നതാകുന്നു. പക്ഷേ, നിങ്ങൾ ബദ്ധപ്പാട് കാണിക്കുകയാണ്.' (ബുഖാരീ.) ഇങ്ങനെയുള്ള സന്ദർഭത്തിൽ, മുൻകാലത്ത് സത്യവിശ്വാസികളായ ഒരു കൂട്ടർ സഹിക്കേണ്ടി വന്ന ഒരു ദാരുണ സംഭവം, ഈ സൂറത്തിൽ അല്ലാഹു അവർക്ക് വിവരിച്ചുകൊടുക്കുകയാണ്.

വിറകുകൂമ്പാരം നിറച്ച് അത്യുഗ്രമായി കത്തിജ്വലിക്കുമാറാക്കിയ ഒരു തീകുണ്ഡാരത്തിൽ സത്യവിശ്വാസികളായ സാധുക്കളെ ജീവനോടെ ഇട്ട് അഗ്നിക്കിരയാക്കുകയും, അതിന്റെ ചുറ്റുപാടും ഇരുന്ന് ആ പാവങ്ങൾ  തീയിൽ എരിഞ്ഞു പിടയുന്നത് നോക്കിക്കണ്ടുകൊണ്ട് ആഹ്ലാദിച്ചു രസിക്കുകയും ചെയ്ത ഒരു ക്രൂര ജനതയെപ്പറ്റിയാണ് അല്ലാഹു പ്രസ്താവിക്കുന്നത്. ഈ കഠോരകൃത്യം ചെയ്യാനുള്ള ഏകകാരണം ആ പുണ്യാത്മാക്കൾ അല്ലാഹുവിൽ വിശ്വസിച്ചത് മാത്രമായിരുന്നുവെന്ന് അടുത്ത വചനത്തിൽ അല്ലാഹു എടുത്തു പറഞ്ഞിരിക്കുന്നു. ആ അക്രമികളുടെ മേൽ അവൻ തക്ക നടപടികളെടുക്കാതിരിക്കുകയില്ലെന്നും, സത്യവിശ്വാസികൾക്ക് വമ്പിച്ച പ്രതിഫലങ്ങൾ ലഭിക്കുവാനിരിക്കുന്നുവെന്നും, അവരെക്കാൾ ഊക്കൻമാരായിരുന്ന ധിക്കാരികളെയും അല്ലാഹു വെറുതെ വിട്ടിട്ടില്ലെന്നും തുടർന്ന് ചൂണ്ടിക്കാട്ടുന്നുണ്ട്. ഇതെല്ലാം സത്യവിശ്വാസികൾ ഓർമിക്കേണ്ടതുണ്ടെന്നത്രെ ഈ സംഭവം ഉദ്ധരിച്ചതിന്റെ താൽപര്യം.

തീക്കുണ്ടിന്റെ സംഭവം ഏതായിരുന്നുവെന്ന് തിട്ടപ്പെടുത്തിപ്പറയത്തക്കവിധം തെളിവുകളില്ല. ഒന്നിലധികം സംഭവങ്ങൾ ഇതിന് ഉദാഹരണമായി എടുക്കാവുന്ന രൂപത്തിൽ

നിവേദനം ചെയ്യപ്പെട്ടിട്ടുണ്ട്താനും. അവയിൽ ഏതെങ്കിലും ഒന്നിനെ ഉദ്ദേശിച്ചാണോ, അതല്ല, അവപോലെയുള്ള സംഭവങ്ങളെ മൊത്തത്തിൽ ഉദ്ദേശിച്ചാണോ ഈ വിവരണ മെന്നും തീർത്തു പറയാവുന്നതല്ല. രണ്ടായാലും, ഈ സംഭവത്തിലടങ്ങിയ പാഠം ഗ്രഹി ക്കുവാനും, അത് പ്രയോജനപ്പെടുത്തുവാനും, സംഭവം എവിടെവെച്ച് എപ്പോൾ ഉണ്ടായി എന്നറിയേണ്ടതില്ലല്ലോ. മേൽ സൂചിപ്പിച്ച നിവേദനങ്ങളിൽ കൂടുതൽ പ്രസ്താവയോ ഗ്യമായത് നമുക്ക് ഇവിടെ ഓർമിക്കാം.

ഇമാം മുസ്ലിം (റ) രേഖപ്പെടുത്തിയ ഒരു നബി വചനത്തിന്റെ ചുരുക്കം ഇപ്രകാരമാ കുന്നു: 'മുൻകാലത്ത് ഒരു രാജാവിന് ഒരു 'സാഹിർ' (ആഭിചാരവിദഗ്ധൻ- അഥവാ മായ വിദ്യക്കാരൻ) ഉണ്ടായിരുന്നു. അയാളുടെ മരണശേഷം തന്റെ ഒരു പിൻഗാമിയാക്കിത്തീർക്ക ണമെന്ന ഉദ്ദേശ്യത്തിൽ അയാൾ ഒരു കുട്ടിക്ക് 'സിഹ്ർ' (ആഭിചാരം അഥവാ മായവിദ്യ) പഠിപ്പിച്ചു വന്നിരുന്നു. കുട്ടിയുടെ വഴിമദ്ധ്യെ ഒരു 'റാഹിബ്' (പുരോഹിതൻ) ഉണ്ടായിരു ന്നു. പോക്ക് വേളകളിൽ കുട്ടി റാഹിബുമായി സമ്പർക്കം പുലർത്തിക്കൊണ്ടിരിക്കുകയും, ആ വഴി കുട്ടിക്ക് അല്ലാഹുവിൽ വിശ്വാസമുണ്ടായിത്തീരുകയും ചെയ്തു. ഒരു ദിവസം വഴിയിൽ ഒരു മൃഗം പ്രത്യക്ഷപ്പെട്ടു ഗതാഗത തടസ്സമുണ്ടാക്കുകയുണ്ടായി. റാഹിബിന്റെ സിദ്ധാന്തങ്ങളാണ് ശരിയായതെങ്കിൽ ഈ മൃഗത്തെ കൊലപ്പെടുത്തേണമേ എന്ന് പ്രാർത്ഥിച്ചുകൊണ്ട് കുട്ടി ആ മൃഗത്തിനുനേരെ കല്ലെറിഞ്ഞു. മൃഗം ചത്തു. മാർഗത ടസ്സം നീങ്ങി. ഈ സംഭവം മുഖേന കുട്ടിയുടെ കാര്യം ജനശ്രദ്ധയാകർഷിച്ചു. അന ന്തരം കുട്ടിയുടെ കൈക്ക് പല രോഗങ്ങളും സുഖപ്പെടുക മുതലായ സംഭവങ്ങൾ നട ക്കുകയും, ജനങ്ങൾക്ക് കുട്ടിയെപ്പറ്റി വലിയ മതിപ്പുണ്ടായിത്തീരുകയും ചെയ്തു. കൂട്ട ത്തിൽ രാജാവുമായി അടുത്ത ബന്ധമുള്ള ഒരാളുടെ കാഴ്ച നഷ്ടപ്പെട്ടിരുന്ന കണ്ണിനും കുട്ടിയുടെ കൈക്ക് സുഖം ലഭിച്ചു. ഇത് മുഖേന രാജാവും കുട്ടിയുടെ കഥ അറിഞ്ഞു. കുട്ടിയുടെ പഠിത്തത്തിന്റെ ഫലമാണ് അതെല്ലാമെന്നാണ് ജനങ്ങൾ ധരിച്ചത്. പക്ഷേ, ഇതെല്ലാം എന്റെ റബ്ബിന്റെ പ്രവർത്തനങ്ങളാണ് എന്ന് കുട്ടി പ്രഖ്യാപിച്ചു. 'ഞാനല്ലാതെ മറ്റൊരു റബ്ബ് ആരാണ്?' എന്നായി രാജാവ്. അതിനെത്തുടർന്ന് കുട്ടിയെയും അവന്റെ ഗുരുവായ റാഹിബിനെയുംരാജാവ് പിടികൂടി.റാഹിബിനെ ഉഴിവാൾ വെച്ച് പൊളിച്ച് വീഴ്ത്തി. പിന്നീട് കുട്ടി അവന്റെ പുതിയ മതം ഉപേക്ഷിക്കാത്തപക്ഷം അവനെ ഒരു മലമുകളിൽ കൊണ്ടുപോയി കീഴ്പോട്ടിടുവാൻ രാജാവ് കൽപ്പിച്ചു. പക്ഷേ, കുട്ടിയുടെ പ്രാർത്ഥനാഫല മായി കുട്ടി രക്ഷപ്പെട്ടു. അതിനുശേഷം കപ്പലിൽ കയറ്റി സമുദ്രത്തിലെറിയുവാൻ ഏർപ്പാട് ചെയ്തു. അതിലും അവൻ കരപ്പറ്റി രക്ഷപ്പെട്ടു. കൊണ്ടുപോയവർക്ക് നാശം പിണയുകയും ചെയ്തു. ഒടുക്കം കുട്ടി പറഞ്ഞു: 'എന്നെ കൊല്ലേണമെങ്കിൽ എന്റെ അമ്പുകൊണ്ട് എന്റെ റബ്ബിന്റെ പേര് പറഞ്ഞു എന്നെ പരസ്യമായി എറിയണം.' അത് ഫലിക്കുകയും ചെയ്തു. ഇത് കണ്ട് ജനങ്ങൾ കൂട്ടമായി അല്ലാഹുവിൽ വിശ്വസിച്ചു. അപ്പോൾ രാജാവും കിങ്കരൻമാരും വലിയ ഒരു അഗ്നികുണ്ഡം തയ്യാറാക്കി സത്യവിശ്വാസികളെ അതിലിട്ട് അഗ്നിക്കിരയാ ക്കി.' (رواه مسلم) ഖുർആൻ ഉദ്ദേശിക്കുന്ന സംഭവം ഇതാണോ മറ്റ് വല്ലതുമാണോ എന്ന് നമുക്ക് തീർച്ചപ്പെടുത്തിക്കൂടാത്തതാണ്.

وَمَا نَقَمُوا۟ مِنْهُمْ إِلَّآ أَن يُؤْمِنُوا۟ بِٱللَّهِ ٱلْعَزِيزِ ٱلْحَمِيدِ ﴿٨﴾

**《8》 പ്രതാപശാലിയായ, സ്തുത്യർഹനായ അല്ലാഹുവിൽ അവർ [ആ സത്യവിശ്വാസികൾ] വിശ്വസിക്കുന്നതല്ലാതെ, അവരെക്കു റിച്ച് അവർ (യാതൊന്നും) കുറ്റപ്പെ ടുത്തിയിട്ടില്ലതാനും;-**

ٱلَّذِى لَهُۥ مُلْكُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۚ وَٱللَّهُ عَلَىٰ كُلِّ شَىْءٍ شَهِيدٌ ﴿٩﴾

**《9》 അതായത്, ആകാശങ്ങളുടെയും ഭൂമിയുടെയും രാജാധിപത്യം യാതൊരുവന്നാണോ അവനിൽ (വിശ്വസിക്കുന്നത്.) അല്ലാഹുവാകട്ടെ, എല്ലാ കാര്യത്തിനും ദൃക്സാക്ഷിയാകുന്നു.**

---

《8》 وَمَا نَقَمُوا അവർ കുറ്റപ്പെടുത്തിയിട്ടില്ല, ആക്ഷേപിച്ചിട്ടില്ല, വെറുത്തിട്ടില്ല مِنْهُمْ അവരിൽനിന്ന്, അവരെക്കുറിച്ച് إِلَّا أَنْ يُؤْمِنُوا അവർ വിശ്വസിക്കുന്നതല്ലാതെ بِاللَّهِ അല്ലാഹുവിങ്കൽ الْعَزِيزِ പ്രതാപശാലിയായ الْحَمِيدِ സ്തുത്യർഹനായ 《9》 الَّذِي അതായത് യാതൊരുവൻ لَهُ അവന്നാകുന്നു مُلْكُ السَّمَاوَاتِ ആകാശങ്ങളുടെ രാജാധിപത്യം وَالْأَرْضِ ഭൂമിയുടെയും وَاللَّهُ അല്ലാഹുവാകട്ടെ عَلَى كُلِّ شَيْءٍ എല്ലാ കാര്യത്തിനും شَهِيدٌ (ദൃക്ക്) സാക്ഷിയാണ്

---

എല്ലാ യാഥാർത്ഥ്യങ്ങളിലുംവെച്ച് ഏറ്റവും മഹത്തും, പരിപാവനവുമായ ആ യാഥാർത്ഥ്യത്തിൽ– അതെ, അല്ലാഹു മാത്രമാണ് ആരാധ്യനും രക്ഷിതാവുമെന്ന കാര്യത്തിൽ– വിശ്വസിച്ചുവെന്നല്ലാതെ മറ്റൊരു കുറ്റവും ആ സത്യവിശ്വാസികളുടെ മേൽ അവർക്ക് ചുമത്തുവാനില്ലായിരുന്നു. എന്നിരിക്കെ, അതിനെ ഏറ്റവും വമ്പിച്ച കുറ്റമായെടുത്ത് അവരെ പൈശാചികവും മൃഗീയവുമായ രൂപത്തിൽ ശിക്ഷിച്ച ആ ദുഷ്ടൻമാരെ അല്ലാഹു എങ്ങനെ ശപിക്കാതിരിക്കും?! സത്യവും സത്യവിശ്വാസവും, സ്വീകരിക്കുന്നതിന്റെ പേരിൽ, അസത്യത്തിന്റെയും അവിശ്വാസത്തിന്റെയും വൈതാളികൻമാരിൽനിന്നുണ്ടാകുന്ന എല്ലാ മൃഗീയ മർദ്ദനങ്ങളുടെയും സ്ഥിതി ഇതുതന്നെയാകുന്നു; എല്ലാം അല്ലാഹു കണ്ടുകൊണ്ടിരിക്കുന്നു. എല്ലാറ്റിനും അവൻ നടപടി എടുക്കുകയും ചെയ്യും. അല്ലാഹു പറയുന്നു:

إِنَّ ٱلَّذِينَ فَتَنُوا۟ ٱلْمُؤْمِنِينَ وَٱلْمُؤْمِنَـٰتِ ثُمَّ لَمْ يَتُوبُوا۟ فَلَهُمْ عَذَابُ جَهَنَّمَ وَلَهُمْ عَذَابُ ٱلْحَرِيقِ ﴿١٠﴾

**《10》 നിശ്ചയമായും, സത്യവിശ്വാസികളെയും സത്യവിശ്വാസിനികളെയും (മർദ്ദിച്ചു) കുഴപ്പത്തിലാക്കുകയും, പിന്നീട് പശ്ചാത്തപിക്കാതിരിക്കുകയും ചെയ്തവർ; അവർക്ക് നരകശിക്ഷയുണ്ട്; അവർക്ക് ചുട്ടുകരിക്കുന്ന ശിക്ഷയുമുണ്ട്.**

إِنَّ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّـٰلِحَـٰتِ لَهُمْ جَنَّـٰتٌ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ ۚ

**《11》 നിശ്ചയമായും, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർ;– അവർക്ക് അടിഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർഗങ്ങളുണ്ട്.**

ذَٰلِكَ ٱلۡفَوۡزُ ٱلۡكَبِيرُ ﴿١١﴾

അതത്രെ വലുതായ വിജയം.

إِنَّ بَطۡشَ رَبِّكَ لَشَدِيدٌ ﴿١٢﴾

《12》 നിശ്ചയമായും, നിന്റെ റബ്ബിന്റെ പിടുത്തം [പിടിച്ചു ശിക്ഷിക്കൽ] കഠിനമായത് തന്നെയാണ്.

إِنَّهُۥ هُوَ يُبۡدِئُ وَيُعِيدُ ﴿١٣﴾

《13》 നിശ്ചയമായും, അവൻ തന്നെയാണ്, ആദ്യമായുണ്ടാക്കുകയും, (വീണ്ടും) ആവർത്തിച്ചുണ്ടാക്കുകയും ചെയ്യുന്നത്.

وَهُوَ ٱلۡغَفُورُ ٱلۡوَدُودُ ﴿١٤﴾

《14》 വളരെ പൊറുക്കുന്നവനും, വളരെ സ്നേഹമുള്ളവനും അവനത്രെ.

ذُو ٱلۡعَرۡشِ ٱلۡمَجِيدُ ﴿١٥﴾

《15》 'അർശ്' [സിംഹാസനം] ഉള്ളവനും, മഹത്വമേറിയവനും;-

فَعَّالٌ لِّمَا يُرِيدُ ﴿١٦﴾

《16》 താൻ ഉദ്ദേശിക്കുന്നതെന്തോ അത് (ശരിക്കും) പ്രവർത്തിക്കുന്നവനും.

---

《10》 إِنَّ الَّذِينَ നിശ്ചയമായും യാതൊരുവൻ فَتَنُوا അവർ കുഴപ്പപ്പെടുത്തി, പരീക്ഷണത്തിലാക്കി (മർദ്ദിച്ചു) الْمُؤْمِنِينَ സത്യവിശ്വാസികളെ وَالْمُؤْمِنَاتِ സത്യവിശ്വാസിനികളെയും ثُمَّ പിന്നീട് لَمْ يَتُوبُوا അവർ പശ്ചാത്തപിച്ചതുമില്ല فَلَهُمْ എന്നാലവർക്കുണ്ട് عَذَابُ جَهَنَّمَ ജഹന്നമി (നരകത്തി)ന്റെ ശിക്ഷ وَلَهُمْ അവർക്കുണ്ട്താനും عَذَابُ الْحَرِيقِ കരിച്ചലിന്റെ (ചുട്ടെരിക്കുന്ന) ശിക്ഷ 《11》 إِنَّ الَّذِينَ നിശ്ചയമായും യാതൊരുവർ آمَنُوا വിശ്വസിച്ച وَعَمِلُوا الصَّالِحَاتِ സൽകർമങ്ങൾ പ്രവർത്തിക്കുകയും ചെയ്ത لَهُمْ جَنَّاتٌ അവർക്കുണ്ട് സ്വർഗങ്ങൾ تَجْرِي നടക്കുന്ന, ഒഴുകുന്ന مِن تَحْتِهَا അതിന്റെ അടിഭാഗത്തൂടെ الْأَنْهَارُ അരുവികൾ, നദികൾ ذَٰلِكَ الْفَوْزُ അതത്രെ വിജയം, ഭാഗ്യം الْكَبِيرُ വലിയ 《12》 إِنَّ بَطْشَ നിശ്ചയമായും പിടുത്തം (ശിക്ഷ) رَبِّكَ നിന്റെ റബ്ബിന്റെ لَشَدِيدٌ കഠിനമായതുതന്നെ 《13》 إِنَّهُ هُوَ നിശ്ചയം അവൻതന്നെ يُبْدِئُ ആദ്യമായുണ്ടാക്കുന്നു, തുടക്കം ചെയ്യുന്നു وَيُعِيدُ ആവർത്തിക്കുക (മടക്കിയുണ്ടാക്കുക)യും ചെയ്യുന്നു 《14》 وَهُوَ അവനത്രെ الْغَفُورُ വളരെ പൊറുക്കുന്നവൻ الْوَدُودُ വളരെ സ്നേഹം (താൽപര്യം) ഉള്ളവൻ 《15》 ذُو الْعَرْشِ അർശുള്ളവൻ, സിംഹാസനക്കാരൻ الْمَجِيدُ മഹത്വമേറിയവൻ, യോഗ്യതയുള്ളവൻ 《16》 فَعَّالٌ ശരിക്കും ചെയ്യുന്നവൻ, പ്രവർത്തിക്കുന്നവൻ لِمَا يُرِيدُ താൻ ഉദ്ദേശിക്കുന്നതിനെ, എന്ത് താൽപര്യപ്പെടുന്നോ അത്

എന്നിരിക്കെ, അവന്റെ പിടിയിൽ അമരാത്തവനോ, അവന്റെ നടപടിയിൽനിന്ന് രക്ഷപ്പെടുന്നുവനോ, അവനെ അതിജയിക്കുന്നവനോ ആരുണ്ട്? ആരും തന്നെയില്ല. എല്ലാം അവന്റെ സൃഷ്ടി. രക്ഷിക്കുവാനും ശിക്ഷിക്കുവാനുമുള്ള അധികാരവും കഴിവും അവന്ന് മാപ്പുചെയ്യാനും ദയകാണിക്കുവാനുമുള്ള കഴിവും സന്നദ്ധതയും ഉള്ളവനും അവൻ തന്നെ. പരമാധികാരവും പരിപൂർണ സ്വാതന്ത്ര്യവും അവന്ന് മാത്രം. അവനെ ചോദ്യം ചെയ്യാൻ ആരുമില്ല.

هَلْ أَتَىٰكَ حَدِيثُ ٱلْجُنُودِ ﴿١٧﴾

**《17》 (ആ) സൈന്യങ്ങളുടെ വർത്തമാനം നിനക്ക് വന്നെത്തിയിരിക്കുന്നുവോ (നബിയേ),-**

فِرْعَوْنَ وَثَمُودَ ﴿١٨﴾

**《18》 അതായത്, ഫിർഔന്റെയും, 'ഥമൂദി'ന്റെയും?!**

---

《17》 هَلْ أَتَاكَ നിനക്ക് വന്നിരിക്കുന്നുവോ حَدِيثُ വർത്തമാനം الْجُنُودِ സൈന്യങ്ങളുടെ 《18》 فِرْعَوْنَ അതായത് ഫിർഔന്റെ وَثَمُودَ ഥമൂദിന്റെയും

---

അതെ, ആ വർത്തമാനം നിങ്ങൾക്ക് അറിയാമല്ലോ, അത് നിങ്ങൾക്ക് സമാധാനം നൽകുവാനും, സത്യനിഷേധികൾക്ക് പാഠമായിരിക്കുവാനും പോരുന്നതാണ്.

بَلِ ٱلَّذِينَ كَفَرُوا۟ فِى تَكْذِيبٍ ﴿١٩﴾

**《19》 എങ്കിലും (ഈ) അവിശ്വസിച്ചവർ വ്യാജമാക്കലിലാണ് (ഏർപ്പെട്ടിട്ടു)ള്ളത്.**

وَٱللَّهُ مِن وَرَآئِهِم مُّحِيطٌۢ ﴿٢٠﴾

**《20》 അല്ലാഹുവാകട്ടെ, അവരുടെ പിൻവശത്തിലൂടെ (അവരെ) വലയം ചെയ്തുകൊണ്ടിരിക്കുന്നവനുമാണ്.**

بَلْ هُوَ قُرْءَانٌ مَّجِيدٌ ﴿٢١﴾

**《21》 പക്ഷേ, അത് മഹത്വമേറിയ ഒരു ക്വുർആനാകുന്നു.**

فِى لَوْحٍ مَّحْفُوظٍۭ ﴿٢٢﴾

**《22》 സുരക്ഷിതമായ ഒരു ഫലകത്തിലാണ് (അതുള്ളത്).**

---

《19》 بَلِ എങ്കിലും (പക്ഷേ) الَّذِينَ كَفَرُوا അവിശ്വസിച്ചവർ فِي تَكْذِيبٍ വ്യാജമാക്കലിലാകുന്നു 《20》 وَاللَّهُ അല്ലാഹുവാകട്ടെ مِنْ وَرَائِهِمْ അവരുടെ പിൻവശത്തൂടെ, പിന്നിൽനിന്ന് مُحِيطٌ വലയം ചെയ്യുന്നവനാകുന്നു 《21》 بَلْ هُوَ എങ്കിലും (പക്ഷേ-എന്നാൽ) അത് قُرْآنٌ ഒരു ക്വുർആനാകുന്നു (വായനാഗ്രന്ഥമാണ്) مَجِيدٌ മഹത്വമേറിയ, ശ്രേഷ്ഠമാക്കപ്പെട്ട 《22》 فِي لَوْحٍ ഒരു ഫലകത്തിൽ, പലകയിൽ مَحْفُوظٍ സുരക്ഷിതമായ, സൂക്ഷിക്കപ്പെട്ട

---

അക്രമത്തിലും മർദ്ദനത്തിലും മുൻപന്തിയിൽനിന്നിരുന്ന അതികേമൻമാരായ ഫിർ

ഔൻ, ഥമൂദുവർഗംപോലെയുള്ളവരുടെയെല്ലാം പര്യവസാനങ്ങൾ എന്തായിരുന്നുവെന്ന് പൊതുവിൽ അറിഞ്ഞു കഴിഞ്ഞതാണല്ലോ. ഈ ധിക്കാരികൾക്ക് അതിൽനിന്നൊന്നും പാഠം പഠിഞ്ഞിട്ടില്ല. അവരിപ്പോഴും നിഷേധത്തിലും ധിക്കാരത്തിലും ഉറച്ചുനിൽക്കുകയാണ്. അല്ലാഹു എല്ലാം സൂക്ഷ്മമായി അറിഞ്ഞുകൊണ്ടിരിക്കുന്നുതാനും. അതവർ ഓർക്കുന്നില്ല. ക്വുർആനാണെങ്കിൽ– അതാണല്ലോ അവരുടെ ഈ ദുഷ്ചെയ്തികൾക്ക് കാരണമായിത്തീർന്നിരിക്കുന്നത്– അതിലെ വചനങ്ങളും ആശയങ്ങളും അത് വിഭാവനം ചെയ്യുന്ന ആദർശങ്ങളുമെല്ലാംതന്നെ അതിമഹത്തായതും ആരുടെ കൈകടത്തലിനും പഴുതില്ലാത്തവിധം സുരക്ഷിതമായതുമാകുന്നു. അതിനെ വ്യാജമാക്കിത്തള്ളുവാനോ, നിഷേധിക്കുവാനോ യാതൊരു ന്യായവുമില്ല, കാരണവുമില്ല.

لَوْحٍ مَحْفُوظٍ (സുരക്ഷിതഫലകം– അഥവാ സൂക്ഷിക്കപ്പെട്ട പലക) എന്നാൽ ഏതാണ്? അതെവിടെയാണ്? ഏതുതരത്തിലുള്ളതാണ്? എന്നൊന്നും നമുക്ക് വസ്തുനിഷ്ഠമായി വിവരിക്കുവാൻ അറിഞ്ഞുകൂടാ. വാക്കിന്റെ ഭാഷാർത്ഥത്തെ അടിസ്ഥാനമാക്കി –ചില ആളുകൾ ചെയ്തുകാണുന്നതുപോലെ– അതിനെ കേവലം ഒരു ഭൗതിക വസ്തുവായി ചിത്രീകരിക്കുവാനോ, നമ്മുടെ കയ്യിലുള്ള 'മുസ്ഹഫു'കളോ മറ്റോ ആണെന്ന് വിധികൽപിക്കുവാനോ മുതിരുന്നത് അന്യായമാണ്. ക്വുർആനെപ്പറ്റി സൂറത്തുൽ വാകിഅഃ 77 – 79 ൽ إِنَّهُ لَقُرْآنٌ كَرِيمٌ فِي كِتَابٍ مَّكْنُونٍ لاَّ يَمَسُّهُ إِلاَّ الْمُطَهَّرُونَ (അത് മാന്യമായ ഒരു ക്വുർആനാണ്, ഭദ്രമായി സൂക്ഷിക്കപ്പെട്ട ഒരു ഗ്രന്ഥത്തിലാണുള്ളത്. പരിശുദ്ധമാക്കപ്പെട്ടവരല്ലാതെ അതിനെ സ്പർശിക്കയില്ല.) എന്ന് പറഞ്ഞിരിക്കുന്നു. ഇതിന്റെ വിവരണത്തിൽ അവിടെ നാം പ്രസ്താവിച്ചത് ഓർക്കുക. ആ ആശയംതന്നെയാണ് ഇവിടെയും ഉള്ളത്. സൂറ: റഅ്ദിൽ يَمْحُو اللَّهُ مَا يَشَاءُ وَيُثْبِتُ وَعِندَهُ أُمُّ الْكِتَابِ الرعد: ٣٩- (അല്ലാഹു ഉദ്ദേശിക്കുന്നത് അവൻ മായിച്ചുകളയുകയും, സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. മൂലഗ്രന്ഥം അവന്റെ അടുക്കലുണ്ട്താനും.) എന്നും പറയുന്നു. അപ്പോൾ, അല്ലാഹുവിങ്കൽ പ്രത്യേകം സൂക്ഷിക്കപ്പെട്ട ഒരു ജ്ഞാനരേഖയാണ് അതെന്നും, ക്വുർആനടക്കം അല്ലാഹു അതിൽ പലതും രേഖപ്പെടുത്തിവെച്ചിട്ടുണ്ടെന്നും, അവൻ അറിയിച്ചുകൊടുത്തതല്ലാതെ ആർക്കും അതിനെപ്പറ്റി അറിയുവാൻ കഴിയുന്നതല്ലെന്നും ഗ്രഹിക്കാമല്ലോ. ക്വുർആൻ വചനങ്ങളിൽനിന്നും, നബിവചനങ്ങളിൽനിന്നും, മുൻഗാമികളായ മഹാൻമാരുടെ വചനങ്ങളിൽനിന്നും പൊതുവിൽ 'ലൗഹുൻ– മഹ്ഫൂദ്വി (لوح محفوظ)'നെപ്പറ്റി മുസ്‌ലിംകൾ മനസ്സിലാക്കുന്നതും വിശ്വസിക്കുന്നതും അതാണ്. والله اعلم

ولله الحمد والمنة

سورة الطارق

# 86. സൂറതുത്ത്വാരിക്വ്

മക്കയിൽ അവതരിച്ചത് - വചനങ്ങൾ 17

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَٱلسَّمَآءِ وَٱلطَّارِقِ ﴿١﴾

**《1》 ആകാശം തന്നെയാണ, രാത്രി കടന്നുവരുന്നതും തന്നെയാണ (സത്യം)!**

وَمَآ أَدۡرَىٰكَ مَا ٱلطَّارِقُ ﴿٢﴾

**《2》 രാത്രി കടന്നുവരുന്നത് എന്നാൽ എന്താണെന്ന് നിനക്ക് എന്തറിയാം?!**

ٱلنَّجۡمُ ٱلثَّاقِبُ ﴿٣﴾

**《3》 തുളച്ചുചെല്ലുന്ന നക്ഷത്രമത്രെ (അത്).**

إِن كُلُّ نَفۡسٖ لَّمَّا عَلَيۡهَا حَافِظٞ ﴿٤﴾

**《4》 എല്ലാ ഓരോ ദേഹവും [ആളും] തന്നെ, അതിന്റെ മേൽ സൂക്ഷിച്ചു (വീക്ഷിച്ചു)കൊണ്ടിരിക്കുന്ന ഒരാൾ ഇല്ലാത്തതായിട്ടില്ല.**

---

《1》 وَالسَّمَاءِ ആകാശം തന്നെയാണ وَالطَّارِقِ (രാത്രി) വന്നുമുട്ടുന്ന (കടന്നുവരുന്ന)തും 《2》 وَمَاأَدْرَاكَ നിനക്ക് എന്തറിയാം مَاالطَّارِقُ രാത്രി കടന്നുവരുന്നത് എന്താണെന്ന് 《3》 النَّجْمُ നക്ഷത്രമാണ് الثَّاقِبُ തുളച്ചുചെല്ലുന്ന (ശോഭയേറിയ) 《4》 إِنْ كُلُّ نَفْسٍ എല്ലാ ഓരോ ദേഹവും (ആളും- ആത്മാവും) ഇല്ല لَمَّا عَلَيْهَا അതിന്റെമേൽ ഇല്ലാതെ حَافِظٌ ഒരു സൂക്ഷിക്കുന്നവൻ, പാറാവുകാരൻ, കാക്കുന്നവൻ

---

ആകാശത്തെയും നക്ഷത്രത്തെയുംകൊണ്ട് അല്ലാഹു സത്യം ചെയ്യുന്നു. നക്ഷത്ര

ങ്ങൾ പ്രത്യക്ഷപ്പെടുന്നത് രാത്രിയാകകൊണ്ട് രാത്രി കടന്നുവരുന്നത് (الطَّارِق) എന്നും, പ്രകാശിക്കുന്ന ശോഭയോടുകൂടിയതാകകൊണ്ട് തുളച്ചുചെല്ലുന്നത് (الثَّاقِبُ) എന്നും അതിനെ വിശേഷിപ്പിച്ചിരിക്കുന്നു. 'നക്ഷത്രം കൊണ്ടുള്ള വിവക്ഷ, പൊതുവിൽ എല്ലാ നക്ഷത്രങ്ങളുമോ, ചില വ്യാഖ്യാതാക്കൾ പ്രസ്താവിച്ചുകാണുന്നതുപോലെ ഏതെങ്കിലും പ്രത്യേക നക്ഷത്രമോ ആകാവുന്നതാണ്. ഓരോ ആളെപ്പറ്റിയും സൂക്ഷിച്ചു വീക്ഷിച്ചു കൊണ്ടിരിക്കുന്ന ഒരു പാറാവുകാരൻ ഉണ്ടെന്നും, ആരും അതിൽനിന്ന് ഒഴിവില്ല എന്നു മാണ് അല്ലാഹു സത്യംചെയ്ത് പറയുന്നത്.

മനുഷ്യന്റെ കർമങ്ങളെല്ലാം വീക്ഷിച്ചുകൊണ്ടിരിക്കുകയും എഴുതി രേഖപ്പെടുത്തു കയും ചെയ്യുന്ന ചില മലക്കുകൾ എല്ലാവരുടെയും കൂടെ ഉണ്ടെന്ന് സൂറ: ഇൻഫിത്വാർ 10 ൽ കണ്ടുവല്ലോ. മനുഷ്യന്റെ മുമ്പിലൂടെയും പിമ്പിലൂടെയും അവനെ കാത്ത് സൂക്ഷി ച്ചുകൊണ്ടിരിക്കുന്ന മലക്കുകൾ ഉണ്ടെന്ന് സൂറ: റഅ്ദ് 11 ലും പ്രസ്താവിച്ചിരിക്കുന്നു. സൂക്ഷിച്ചുകൊണ്ടിരിക്കുന്ന പാറാവുകാരൻ (حَافِظٌ) എന്ന് ഇവിടെ പറഞ്ഞത് ഈ രണ്ടിൽ ഏതെങ്കിലും ഒരു വിഭാഗത്തെ ഉദ്ദേശിച്ചാവാം. അല്ലാഹുവിനെത്തന്നെ ഉദ്ദേശിച്ചും ആവാം. ഏറ്റവും നല്ല പാറാവുകാരൻ അവൻ തന്നെയാണല്ലോ. (فَالله خَيرحافظا) ഏതായാലും മനു ഷ്യന്റെ എല്ലാ പ്രവർത്തനങ്ങളും ചലനങ്ങളും ഒന്നൊഴിയാതെ വീക്ഷിക്കപ്പെട്ടുകൊണ്ടി രിക്കുന്നുണ്ടെന്ന് അവനെ അല്ലാഹു ഉണർത്തുകയാണ്.

فَلْيَنظُرِ ٱلْإِنسَـٰنُ مِمَّ خُلِقَ ﴿٥﴾

**﴾5﴿ എന്നാൽ, മനുഷ്യൻ (ചിന്തിച്ചു) നോക്കട്ടെ, അവൻ എന്തിൽനിന്നാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്ന്!**

خُلِقَ مِن مَّآءٍ دَافِقٍ ﴿٦﴾

**﴾6﴿ തെറിച്ചുവരുന്ന ഒരു വെള്ളത്തിൽനിന്നത്രെ അവൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്.**

يَخْرُجُ مِنۢ بَيْنِ ٱلصُّلْبِ وَٱلتَّرَآئِبِ ﴿٧﴾

**﴾7﴿ അത് മുതുകെല്ലിനും, നെഞ്ചെല്ലുകൾക്കും ഇടയിൽ നിന്ന് പുറത്തുവരുന്നു.**

---

﴾5﴿ فَلْيَنْظُرِ എന്നാൽ നോക്കട്ടെ الإِنْسَانُ മനുഷ്യൻ مِمَّ خُلِقَ അവൻ എന്തിനാൽ (ഏതിൽനിന്ന്) സൃഷ്ടിക്കപ്പെട്ടു എന്ന് ﴾6﴿ خُلِقَ അവൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു مِنْ مَاءٍ ഒരു വെള്ളത്തിനാൽ دَافِقٍ തെറിച്ചുവരുന്ന ﴾7﴿ يَخْرُجُ അത് പുറത്ത് വരുന്നു مِنْ بَيْنِ الصُّلْبِ മുതുകെല്ലിന്റെ ഇടയിൽനിന്ന് وَالتَّرَائِبِ നെഞ്ചെല്ലുകളുടെയും

---

ഭക്ഷ്യസത്തുക്കളിൽ നിന്ന് ഉൽഭൂതമാകുന്നതും, ശരീരാംശങ്ങളിൽനിന്നെല്ലാം ഒഴു കിവരുന്നതുമാണ് പുരുഷ ബീജവും സ്ത്രീയുടെ അണ്ഡവും. അതിന്റെ പ്രധാനകേന്ദ്രം പുരുഷന്റെ നട്ടെല്ലുകളും സ്ത്രീയുടെ മേലേനെഞ്ചെല്ലുകളുമാകുന്നു. അവിടങ്ങളിൽനി ന്നാണത് വെളിക്കുവരുന്നത്. അതുകൊണ്ടാണ് മുതുകെല്ലിനും നെഞ്ചെല്ലുകൾക്കുമിട യിൽനിന്ന് അത് പുറപ്പെടുന്നുവെന്ന് പറഞ്ഞിരിക്കുന്നത്. മാതാപിതാക്കളുടെ ശരീര

ത്തിൽ നിന്ന് വാർന്നു തെറിച്ചുവീഴുന്ന ഒരു നിസ്സാരജലത്തിന്റെ ഏറ്റവും ഒരു ബിന്ദുവിൽനിന്ന് സൃഷ്ടിച്ചുണ്ടാക്കപ്പെട്ടവനല്ലേ മനുഷ്യൻ?! അവന് രണ്ടാമതൊരു ജീവിതം കൂടി നൽകുവാൻ അല്ലാഹുവിന് കഴിവില്ലെന്നോ?!-

إِنَّهُۥ عَلَىٰ رَجۡعِهِۦ لَقَادِرٌ ﴿٨﴾

**《8》 നിശ്ചയമായും, അവൻ അല്ലാഹു അവനെ മട(ക്കി സൃഷ്ടി)ക്കുന്നതിന് കഴിവുള്ളവൻതന്നെ,-**

يَوۡمَ تُبۡلَى ٱلسَّرَآئِرُ ﴿٩﴾

**《9》 രഹസ്യങ്ങൾ പരിശോധിക്കപ്പെടുന്ന ദിവസം.**

فَمَا لَهُۥ مِن قُوَّةٍ وَلَا نَاصِرٍ ﴿١٠﴾

**《10》 അപ്പോൾ അവന്ന് യാതൊരു ശക്തിയാകട്ടെ, സഹായകനാകട്ടെ (ഉണ്ടായിരിക്കുക) ഇല്ല.**

---

《8》 إِنَّهُ നിശ്ചയമായും അവൻ عَلَىٰ رَجۡعِهِ അവനെ മടക്കുവാൻ, ആവർത്തിക്കുന്നതിന് لَقَادِرٌ കഴിവുള്ളവൻ തന്നെ 《9》 يَوۡمَ تُبۡلَى പരിശോധിക്ക(പരീക്ഷിക്ക)പ്പെടുന്ന ദിവസം ٱلسَّرَآئِرُ രഹസ്യങ്ങൾ, സ്വകാര്യചെയ്തികൾ 《10》 فَمَالَهُ അപ്പോൾ അവന്നില്ല مِن قُوَّةٍ ഒരു ശക്തിയും وَلَا نَاصِرٍ ഒരു സഹായകനുമില്ല

---

സ്വകാര്യജീവിതത്തിൽ അവൻ നടത്തുന്ന എല്ലാ ഗൂഢപ്രവർത്തനങ്ങളും, അവന്റെ വിചാരം, വികാരം, ഉദ്ദേശ്യം, വിശ്വാസം മുതലായവയുമെല്ലാം ക്വിയാമത്തുനാളിൽ പരിശോധനാവിഷയമാകുന്നതും, അതനുസരിച്ച് നടപടി എടുക്കപ്പെടുന്നതുമാണ്. ഇന്ന് ഈ കാണുന്ന കഴിവും സ്വാധീനവും ഒന്നുംതന്നെ അവന് അന്നുണ്ടായിരിക്കയില്ല. ആരും അവനെ രക്ഷിക്കുവാനും ഉണ്ടാകുന്നതല്ല.

وَٱلسَّمَآءِ ذَاتِ ٱلرَّجۡعِ ﴿١١﴾

**《11》 ആവർത്തി(ച്ചു മഴചൊരി)ക്കുന്ന ആകാശം തന്നെയാണ (സത്യം)!**

وَٱلۡأَرۡضِ ذَاتِ ٱلصَّدۡعِ ﴿١٢﴾

**《12》 (സസ്യലതാദികൾ മുളച്ച്) പിളരുന്ന ഭൂമിയും തന്നെയാണ (സത്യം)!**

إِنَّهُۥ لَقَوۡلٌ فَصۡلٌ ﴿١٣﴾

**《13》 നിശ്ചയമായും, ഇത് ഒരു (ഖണ്ഡിതമായ) തീരുമാന വചനം തന്നെയാകുന്നു.**

وَمَا هُوَ بِٱلۡهَزۡلِ ﴿١٤﴾

**《14》 ഇത് തമാശയല്ല.**

---

《11》 وَالسَّمَاءِ ആകാശം തന്നെയാണ ذَاتِ الرَّجۡعِ മടക്കം (ആവർത്തനം) ഉള്ളതായ 《12》 وَالۡأَرۡضِ ഭൂമിയുമാണ ذَاتِ الصَّدۡعِ പിളരൽ ഉള്ള (പിളരുന്ന)തായ 《13》 إِنَّهُ നിശ്ചയമായും ഇത്, അത് لَقَوۡلٌ ഒരു വാക്ക് (വചനം) തന്നെ فَصۡلٌ തീരുമാനമായ (ഖ

ണ്ഡിതമായ) ﴾14﴿ وَمَاهُوَ അതല്ലതാനും بِالْهَزْلِ തമാശ

മടക്കം അഥവാ ആവർത്തനം ഉള്ളത് (ذَاتِ الرَّجْعِ) എന്ന് ആകാശത്തെ വിശേഷിപ്പിച്ചതിന് മഴ ആവർത്തിച്ചുകൊണ്ടിരിക്കുന്നത് എന്നും, ഗോളങ്ങളുടെ ചലനം ആവർത്തിച്ചുകൊണ്ടിരിക്കുന്നത് എന്നും വിവക്ഷ നൽകപ്പെടാറുണ്ട്. ആദ്യത്തെ അഭിപ്രായത്തിനാണ് മുൻഗണന കാണുന്നത്. പിളരുന്നത് (ذَاتِ الصَّدْعِ) എന്ന് ഭൂമിയെ വിശേഷിപ്പിച്ചത് മഴ നിമിത്തം സസ്യലതാദികൾ മുളച്ചു പൊന്തുമാറ് ചീർത്തു പിളരുന്നത് എന്ന ഉദ്ദേശ്യത്തിലാകുന്നു. മനുഷ്യന്റെ സൃഷ്ടിയെക്കുറിച്ചും അവന്റെ പുനരെഴുന്നേൽപിനെക്കുറിച്ചും അവന്റെ ചിന്ത തിരിക്കുവാൻ പോരുന്നതാണ് ഈ സത്യവാചകങ്ങൾ. മനുഷ്യന് മരണശേഷം വീണ്ടും ഒരു ജീവിതമുണ്ടെന്നും, അവന്റെ കർമങ്ങളെക്കുറിച്ച് ചോദ്യം ചെയ്യപ്പെടുമെന്നും പറയുന്നത് കേവലം തമാശയോ വിനോദമോ ഒന്നുമല്ല; യാതൊരു നീക്കുപോക്കുമില്ലാത്ത വിധം ഖണ്ഡിതവും അവസാനത്തേതുമായ വാക്കാണത് എന്നത്രെ അല്ലാഹു സത്യം ചെയ്തു പറയുന്നത്.

إِنَّهُمْ يَكِيدُونَ كَيْدًا ﴿١٥﴾

**﴾15﴿ നിശ്ചയമായും, അവർ [അവിശ്വാസികൾ] ഒരു (വമ്പിച്ച) തന്ത്രം പ്രയോഗിച്ചുകൊണ്ടിരിക്കുന്നു;**

وَأَكِيدُ كَيْدًا ﴿١٦﴾

**﴾16﴿ ഞാനും ഒരു (വമ്പിച്ച) തന്ത്രം പ്രയോഗിക്കുന്നതാണ്**

فَمَهِّلِ ٱلْكَٰفِرِينَ أَمْهِلْهُمْ رُوَيْدًا ﴿١٧﴾

**﴾17﴿ ആകയാൽ, (നബിയേ) അവിശ്വാസികൾക്ക് നീ (കാല) താമസം നൽകുക; അവർക്ക് നീ അൽപമൊന്ന് താമസം ചെയ്തുകൊടുക്കുക.**

---

﴾15﴿ إِنَّهُمْ നിശ്ചയമായും അവർ يَكِيدُونَ തന്ത്രം (ഉപായം) പ്രവർത്തിക്കുന്നു كَيْدًا ഒരു തന്ത്രം, ഉപായം ﴾16﴿ وَأَكِيدُ ഞാനും തന്ത്രം പ്രയോഗിക്കുന്നു كَيْدًا ഒരു തന്ത്രം ﴾17﴿ فَمَهِّلِ ആകയാൽ താമസം (ഒഴിവ്- ഇട- സാവകാശം) നൽകുക الْكَافِرِينَ അവിശ്വാസികൾക്ക് أَمْهِلْهُمْ അവർക്ക് താമസം ചെയ്തുകൊടുക്കുക رُوَيْدًا അൽപം, കുറച്ച്

---

സത്യപ്രബോധനത്തെയും, പ്രവാചകനെയും നിഷ്കാസനം ചെയ്യാനായി അവർ ഗൂഢതന്ത്രങ്ങൾ പലതും നടത്തിക്കൊണ്ടിരിക്കുകയാണ്. അവരെ പരാജയപ്പെടുത്തുവാനും മുട്ടുകുത്തിക്കുവാനുമുള്ള തന്ത്രങ്ങൾ ഞാനും നടത്തുന്നുണ്ട്. അതുകൊണ്ട് അവരുടെ കാര്യത്തിൽ ധൃതിപ്പെടേണ്ടതില്ല. അൽപമൊന്ന് ക്ഷമിച്ചേക്കുക. താമസിയാതെ അവരെ ഞാൻ പരാജയപ്പെടുത്തുകയും പിടികൂടുകയും ചെയ്യാതിരിക്കയില്ല. എന്ന് നബി ﷺയെ സമാധാനിപ്പിക്കുകയാണ്. അല്ലാഹുവിന്റെ തന്ത്രം കുറിക്ക് കൊള്ളുമെന്ന് പറയേണ്ടതില്ല. അത് സംഭവിച്ചുകഴിയുകയും ചെയ്തുവല്ലോ.

اللهم لك الحمد والمنة

سورة الاعلي

# 87.സൂറതുൽ അഅ്ലാ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 19

രണ്ട് പെരുന്നാൾ നമസ്കാരങ്ങളിലും, വെള്ളിയാഴ്ച ജുമുഅഃ നമസ്കാരത്തിലും നബിﷺ ഈ സൂറത്തും അടുത്ത സൂറത്തും ഓതാറുണ്ടായിരുന്നുവെന്നും, പെരുന്നാളും ജുമുഅഃയും ഒരു ദിവസത്തിൽ (വെള്ളിയാഴ്ച) ഒരുമിച്ചു വന്നപ്പോഴും തിരുമേനി അവ രണ്ടും ഓതുകയുണ്ടായെന്നും ഹദീഥിൽ വന്നിട്ടുണ്ട്. (അ; മു; ദാ; ന.) 'വിത്ർ' നമസ്കാരത്തിൽ ഈ സൂറത്തും, സൂറത്തുൽ കാഫിറൂനയും, സൂറത്തുൽ ഇഖ്ലാസ്വും തിരുമേനി ഓതിവന്നിരുന്നുവെന്നും ഒന്നിലധികം സ്വഹാബികളിൽനിന്ന് ഇമാം അഹ്മദും (റ) ഉദ്ധരിച്ചിരിക്കുന്നു.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

سَبِّحِ ٱسۡمَ رَبِّكَ ٱلۡأَعۡلَى ﴿١﴾

**﴾1﴿ നിന്റെ അത്യുന്നതനായ രക്ഷിതാവിന്റെ നാമത്തെ നീ സ്തോത്രകീർത്തനം ചെയ്യുക.**

ٱلَّذِي خَلَقَ فَسَوَّىٰ ﴿٢﴾

**﴾2﴿ അതായത്, സൃഷ്ടിച്ചു ശരിപ്പെടുത്തിയവൻ-**

وَٱلَّذِي قَدَّرَ فَهَدَىٰ ﴿٣﴾

**﴾3﴿ (വ്യവസ്ഥ) നിർണയിച്ചു മാർഗദർശനം നൽകിയവനും;**

وَٱلَّذِيٓ أَخۡرَجَ ٱلۡمَرۡعَىٰ ﴿٤﴾

**﴾4﴿ മേച്ചിൽ സ്ഥാനം (അഥവാ സസ്യാദികളെ) ഉൽപാദിപ്പിച്ചവനും;-**

فَجَعَلَهُۥ غُثَآءً أَحۡوَىٰ ﴿٥﴾

**﴾5﴿ എന്നിട്ട് അതിനെ അവൻ (ഇരുണ്ട) ചാമ്പൽ വർണമുള്ളതായ ചവറാക്കിത്തീർക്കുകയും ചെയ്തു. [അങ്ങനെയുള്ളവന്റെ നാമം.]**

《1》 سَبِّحِ നീ തസ്ബീഹു (സ്തോത്രകീർത്തനം- പ്രകീർത്തനം) ചെയ്യുക اسْمَ رَبِّكَ നിന്റെ രക്ഷിതാവിന്റെ നാമം الْأَعْلَى അത്യുന്നതനായ, ഏറ്റവും മേലായ 《2》 الَّذِي خَلَقَ സൃഷ്ടിച്ചവൻ فَسَوَّى എന്നിട്ട് ശരിപ്പെടുത്തിയ 《3》 وَالَّذِي قَدَّرَ നിർണയിച്ച (വ്യവസ്ഥ ചെയ്ത- കണക്കാക്കിയ)വനും فَهَدَى എന്നിട്ട് മാർഗദർശനം ചെയ്ത, വഴി കാട്ടിയ 《4》 وَالَّذِي أَخْرَجَ പുറപ്പെടുവിച്ച (ഉൽപാദിപ്പിച്ച)വനും الْمَرْعَى മേച്ചൽ സ്ഥാനം (സസ്യാദികളെ) 《5》 فَجَعَلَهُ എന്നിട്ട് അതിനെ ആക്കി غُثَاءً ചവറ്, ഉണക്കൽ أَحْوَى ഇരുണ്ടത്, ചാമ്പൽ വർണമായത്

---

രണ്ടും മൂന്നും വചനങ്ങളിലെ ആശയത്തെക്കുറിച്ച് സൂറ: ഇൻഫിത്വാർ 7, 8; സൂറ:അബസ 19, 20; സൂറ: ത്വാഹാ 50 മുതലായ സ്ഥലങ്ങളിൽ വിവരിച്ചത് ഓർക്കുക. ഓരോ വസ്തുവിനും അതതിന്റെ രൂപം, പ്രകൃതി, ആകൃതി, സ്വഭാവം ആദിയായ കാര്യങ്ങൾ വ്യവസ്ഥപ്പെടുത്തി സൃഷ്ടിച്ചുണ്ടാക്കുകയും, അതതിന്നാവശ്യവും അനുയോജ്യവുമായ മാർഗനിർദ്ദേശങ്ങൾ നൽകുകയും, കന്നുകാലികൾ മുതലായ ജന്തുജീവികൾക്കെല്ലാം മേഞ്ഞുതിന്നുവാനുതകുന്ന സസ്യാദികളെ ഉൽപാദിപ്പിക്കുകയും, പിന്നീട് അവ പച്ചവർണമായിരുന്നതിനുശേഷം അവയെ ഉണക്കി ചാമ്പൽ വർണത്തിലും കരിമ്പിൻ വർണത്തിലുമുള്ള ചണ്ടിയും ചവറുമാക്കിത്തീർക്കുകയും ചെയ്യുന്നവൻ ആരോ അവന്റെ- അതെ, അത്യുന്നതനായ ആ ഏക രക്ഷിതാവിന്റെ -നാമം പ്രകീർത്തനം ചെയ്യുവാനും, അവനെ വാഴ്ത്തുവാനും അല്ലാഹു കൽപിക്കുന്നു.

فسبح باسم ربك العظيم (നിന്റെ മഹാനായ റബ്ബിന്റെ നാമത്തെ സ്തോത്രകീർത്തനം ചെയ്യുക) എന്ന് (സൂറ: വാക്വിഅഃയിൽ) അവതരിച്ചപ്പോൾ, അത് നിങ്ങൾ നിങ്ങളുടെ 'റുകൂഇ'ൽ ആക്കിക്കൊള്ളുവിൻ എന്നും سَبِّحِ اسْمَ رَبِّكَ الْأَعْلَى (നിന്റെ അത്യുന്നതനായ റബ്ബിന്റെ നാമത്തെ സ്തോത്രകീർത്തനം ചെയ്യുക) എന്ന് (ഈ സൂറത്തിൽ) അവതരിച്ചപ്പോൾ, അത് നിങ്ങളുടെ 'സുജൂദി'ൽ ആക്കിക്കൊള്ളുക എന്നും നബി ﷺ പറഞ്ഞതായി ഉക്ബത്തുബ്നു ആമിറി (റ)ൽനിന്ന് നിവേദനം വന്നിരിക്കുന്നു. (അ; ദാ; ജ) ഇതനുസരിച്ചാണ് നമസ്കാരത്തിൽ 'റുകൂഇ'ൽ سُبْحَانَ رَبِّيَ الْعَظِيم (എന്റെ മഹാനായ റബ്ബിന് സ്തോത്രകീർത്തനം ചെയ്യുന്നു) എന്നും, 'സുജൂദി'ൽ سُبْحَان رَبِي الاعْلَى (അത്യുന്നതനായ റബ്ബിന് സ്തോത്രകീർത്തനം ചെയ്യുന്നു) എന്നും നാം ചൊല്ലിവരുന്നത്)

سَنُقْرِئُكَ فَلَا تَنسَىٰٓ ﴿٦﴾

**《6》 നിനക്ക് നാം ഓതിത്തരാം; അതിനാൽ നീ മറന്നു പോകുന്നതല്ല;**

إِلَّا مَا شَآءَ ٱللَّهُ ۚ إِنَّهُۥ يَعْلَمُ ٱلْجَهْرَ وَمَا يَخْفَىٰ ﴿٧﴾

**《7》 -അല്ലാഹു ഉദ്ദേശിച്ചതൊഴികെ. നിശ്ചയമായും, അവൻ പരസ്യവും അവ്യക്തമായിരിക്കുന്നതും അറിയുന്നു.**

وَنُيَسِّرُكَ لِلْيُسْرَىٰ ﴿٨﴾

**《8》 കൂടുതൽ സുഗമമായതിലേക്ക് നിനക്ക് നാം സൗകര്യപ്പെടുത്തിത്തരുന്നതുമാണ്**

《6》 سَنُقۡرِئُكَ നിനക്ക് നാം ഓതിത്തരാം, നിന്നെ ഓതിക്കാം فَلَا تَنسَىٰٓ അതിനാൽ (അപ്പോൾ) നീ മറക്കുകയില്ല 《7》 إِلَّا ഒഴികെ مَا شَآءَ ٱللَّهُ അല്ലാഹു ഉദ്ദേശിച്ചത് إِنَّهُۥ يَعۡلَمُ നിശ്ചയമായും അവൻ അറിയും ٱلۡجَهۡرَ പരസ്യം, ഉറക്കെയുള്ളത് وَمَا യാതൊന്നും يَخۡفَىٰ അവ്യക്തമാകുന്ന (മറഞ്ഞുപോകുന്ന) 《8》 وَنُيَسِّرُكَ നിനക്ക് നാം എളുപ്പമാക്കു (സൗകര്യപ്പെടുത്തു)കയും ചെയ്യും لِلۡيُسۡرَىٰ കൂടുതൽ (ഏറ്റവും) എളുപ്പ (സുഗമ)മായതിലേക്ക്

നബിﷺക്ക് അവതരിക്കുന്ന വഹ്‌യുകളൊന്നുംതന്നെ– അത് ക്വുർആനാകട്ടെ, അല്ലാത്തതാകട്ടെ മറന്നു പോകാതിരിക്കത്തക്കവണ്ണം മലക്ക് മുഖേന അല്ലാഹു തിരുമേനിക്ക് ഓതിക്കൊടുത്തു മനസ്സിൽ ഉറപ്പിച്ചു കൊടുക്കുമെന്നും, പിന്നേക്ക് ഓർമവെച്ചിരിക്കേണ്ടുന്ന ആവശ്യമില്ലാത്ത ഭാഗങ്ങൾ വല്ലതും അതിൽ ഉണ്ടെങ്കിൽ ആ ഭാഗം അല്ലാഹു മറപ്പിച്ചുകൂടായ്കയില്ലെന്നും, അതു നിമിത്തം ദോഷമൊന്നും സംഭവിക്കാനില്ലെന്നും അല്ലാഹു നബിﷺയെ ഉണർത്തുന്നു. അല്ലാഹു എല്ലാ രഹസ്യപരസ്യങ്ങളും അറിയുന്നവനാണ്. അതിനാൽ ഒരു കാര്യവും അവന്റെ ശ്രദ്ധയിൽനിന്ന് വിട്ടുപോകുന്നതല്ല എന്ന് സമാധാനിപ്പിക്കയും ചെയ്യുന്നു. റമദ്വാൻ മാസത്തിൽ എല്ലാ രാത്രിയും ജിബ്‌രീൽ നബി (അ)യെ സന്ദർശിക്കലും ക്വുർആൻ പാഠം നോക്കലും പതിവായിരുന്നുവെന്നത് ഇവിടെ പ്രസ്താവ്യമാണ്. മതസംബന്ധമായും, പ്രബോധനസംബന്ധമായും കൂടുതൽ എളുപ്പവും സുഗമവുമായ മാർഗങ്ങൾ നബിﷺക്ക് തുറന്നു കിട്ടുവാനുള്ള സൗകര്യം ഉണ്ടാക്കിക്കൊടുക്കുമെന്നുകൂടി ഇതോടൊപ്പം അല്ലാഹു വാഗ്ദാനവും നൽകുന്നു.

فَذَكِّرۡ إِن نَّفَعَتِ ٱلذِّكۡرَىٰ ۝٩

**《9》 ആകയാൽ, നീ ഉപദേശിച്ചു കൊള്ളുക, ഉപദേശം ഫലപ്പെടുന്നുവെങ്കിൽ.**

سَيَذَّكَّرُ مَن يَخۡشَىٰ ۝١٠

**《10》 (അല്ലാഹുവിനെ) ഭയപ്പെടുന്നവർ ഉപദേശം സ്വീകരിച്ചുകൊള്ളുന്നതാണ്.**

《9》 فَذَكِّرۡ ആകയാൽ നീ ഉപദേശിക്കുക, ഓർമിപ്പിക്കുക إِن نَّفَعَتِ ഉപകാരപ്പെട്ടെങ്കിൽ, ഫലം ചെയ്യുമെങ്കിൽ ٱلذِّكۡرَىٰ ഉപദേശം, സ്മരണ 《10》 سَيَذَّكَّرُ ഉപദേശം സ്വീകരിച്ചു (ഓർമിച്ചു)കൊള്ളും مَن يَخۡشَىٰ ഭയപ്പെടുന്നവൻ

ഉപദേശം ഫലപ്പെട്ടേക്കുമെന്ന് തോന്നുന്നിടത്ത് ഉപദേശം നൽകണമെന്നും, ഫലപ്പെടുന്നതല്ലെന്ന് കാണുന്നിടത്ത് അത് വേണ്ടതില്ലെന്നും അല്ലാഹു ചൂണ്ടിക്കാട്ടുന്നു. മൽസരബുദ്ധിയും, ദുർവാശിയും ഉള്ളവരെയും, എന്തുതന്നെ കേട്ടാലും തങ്ങൾ സ്വീകരിച്ചുവരുന്നതിന് വ്യത്യസ്തമായി മറ്റൊന്നിനെക്കുറിച്ചും ചിന്തിക്കുവാൻ തയ്യാറില്ലാത്തവരെയും ഉപദേശിച്ചിട്ട് കാര്യമില്ലല്ലോ. ഇബ്നു കഥീർ (റ) ഉണർത്തിയതുപോലെ, ജനങ്ങൾക്ക് ഉപദേശം നൽകുന്ന ആളുകൾ അറിഞ്ഞിരിക്കേണ്ടുന്ന ഒരു മര്യാദയാണിത്. അതെ, ആശക്ക് വഴികാണുന്നിടത്ത് ഉപദേശം ചെയ്യുക, അല്ലാത്തിടത്ത് അതിന് മുതിരാതിരിക്കുക. അലി (റ) ഇപ്രകാരം പറഞ്ഞതായി നിവേദനം ചെയ്യപ്പെടുന്നു: 'ജനങ്ങളോട് അവർക്ക് മനസ്സിലാകുന്നതിനെക്കുറിച്ച് വർത്തമാനം പറയുക. അല്ലാഹുവിനെയും

അവന്റെ റസൂലിനെയും വ്യാജമാക്കുന്നത് നിങ്ങൾ ഇഷ്ടപ്പെടുമോ?!' അഥവാ, ജനങ്ങൾക്ക് ഗ്രഹിക്കുവാൻ കഴിയാത്തത് പറഞ്ഞുകൊടുത്താൽ അത് സത്യനിഷേധത്തിനും, കുഴപ്പത്തിനും കാരണമാകുകയാണുണ്ടാവുക എന്ന് സാരം. സദുപദേശം ഫലപ്പെടുന്നത് ആർക്കായിരിക്കുമെന്നും അല്ലാഹു ചൂണ്ടിക്കാട്ടിയിരിക്കുന്നു. അല്ലാഹുവിനെക്കുറിച്ചും തന്റെ ഭാവി എന്തായിരിക്കുമെന്നതിനെക്കുറിച്ചും ഭയപ്പാടുള്ളവർക്ക് മാത്രമേ അത് ഉപയോഗപ്പെടുകയുള്ളൂ. ഈ രണ്ട് തുറയിലും ചിന്തിക്കാതെ ഹൃദയം മരവിച്ചവന് ഏത് ഉപദേശവും പ്രയോജനപ്പെടുന്നതല്ല. ഉപദേശം കേൾക്കാൻ തയ്യാറില്ലാത്തവന്റെ സ്ഥിതി എന്തായിരിക്കുമെന്ന് തുടർന്ന് ചൂണ്ടിക്കാട്ടുന്നു:-

وَيَتَجَنَّبُهَا ٱلْأَشْقَى ﴿١١﴾

**﴿11﴾ ഏറ്റവും ഭാഗ്യംകെട്ടവൻ അതിനെ [ഉപദേശത്തെ] വിട്ടകന്നു പോകുന്നതാണ്;-**

ٱلَّذِى يَصْلَى ٱلنَّارَ ٱلْكُبْرَىٰ ﴿١٢﴾

**﴿12﴾ (അതെ) ഏറ്റവും വലിയ അഗ്നിയിൽ കടന്നെരിയുന്നവൻ.**

ثُمَّ لَا يَمُوتُ فِيهَا وَلَا يَحْيَىٰ ﴿١٣﴾

**﴿13﴾ പിന്നീട് അതിൽവെച്ച് അവൻ മരണമടയുകയില്ല, ജീവിക്കുകയുമില്ല.**

---

﴿11﴾ وَيَتَجَنَّبُهَا അതിനെ വിട്ടകന്ന് (വെടിഞ്ഞു) നിൽക്കും الأَشْقَى ഏറ്റവും ഭാഗ്യംകെട്ടവൻ ﴿12﴾ الَّذِي يَصْلَى അതായത് കടന്നു കരിയുന്നവൻ النَّارَ الْكُبْرَى ഏറ്റവും വലിയ (വമ്പിച്ച) അഗ്നിയിൽ ﴿13﴾ ثُمَّ لَا يَمُوتُ പിന്നെ അവൻ മരണപ്പെടുകയില്ല فِيهَا അതിൽ وَلَا يَحْيَا ജീവിക്കയുമില്ല

---

സ്വന്തം രക്ഷക്കും ശാശ്വത വിജയത്തിനും ആവശ്യമായതും, യാതൊരു പ്രതിഫലവും കൂടാതെ ലഭിച്ചുകൊണ്ടിരിക്കുന്നതുമായ ഉപദേശങ്ങൾ കൽപിച്ചുകൂട്ടി തിരസ്കരിക്കുകയും, അങ്ങനെ അഗ്നികളിൽവെച്ച് ഏറ്റവും വമ്പിച്ച അഗ്നിക്ക് ഇരയാകേണ്ടിവരികയും ചെയ്തവനെക്കാൾ ഭാഗ്യംകെട്ടവൻ മറ്റാരുണ്ട്? ആ അഗ്നിയിൽ പ്രവേശിച്ചുകഴിഞ്ഞാൽ, പിന്നെ അതിന്റെ കാഠിന്യംകൊണ്ടെങ്കിലും ഒരിക്കൽ അവന് മരണം സംഭവിക്കുമായിരുന്നുവെങ്കിൽ, അതോടെ ശിക്ഷ അവസാനിക്കുമെന്ന് കരുതാമായിരുന്നു. പക്ഷേ, അതിൽ മരണം സംഭവിക്കുന്നതേയല്ല. എന്നാൽ പിന്നെ, അതിൽ അവൻ ജീവിച്ചിരിക്കുകയാണോ ചെയ്യുക? അതും പറഞ്ഞുകൂടാ. കാരണം, അല്പമെങ്കിലും ആശ്വാസമോ വിശ്രമമോ ലഭിക്കാതെ കാലാകാലം- ഒഴിവില്ലാതെ- ശിക്ഷ അനുഭവിച്ചുകൊണ്ടേയിരിക്കും. അതെ, അവരിൽ മരണം വിധിക്കപ്പെടുകയില്ല. എന്നാലവർക്ക് മരണപ്പെട്ടുപോകാമായിരുന്നു. അതിന്റെ ശിക്ഷയിൽനിന്ന് അവർക്ക് ലഘൂകരണം നൽകപ്പെടുന്നതുമല്ല.' (സൂറ: ഫാത്വിർ 36) അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ.

قَدْ أَفْلَحَ مَن تَزَكَّىٰ ﴿١٤﴾

**14. തീർച്ചയായും, (ആത്മ) പരിശുദ്ധി നേടിയവൻ ഭാഗ്യം പ്രാപിച്ചു.**

وَذَكَرَ ٱسْمَ رَبِّهِۦ فَصَلَّىٰ ﴿١٥﴾

**15. തന്റെ രക്ഷിതാവിന്റെ നാമം സ്മരിക്കുകയും എന്നിട്ട് നമസ്കരിക്കുകയും ചെയ്ത(വൻ).**

﴾14﴿ قَدْأَفْلَحَ തീർച്ചയായും ഭാഗ്യം പ്രാപിച്ചു, വിജയിച്ചു مَنْتَزَكَّى പരിശുദ്ധമായവൻ, അഭിവൃദ്ധിയടഞ്ഞവൻ ﴾15﴿ وَذَكَرَ ഓർക്കുക (സ്മരിക്കുക- കീർത്തനം ചെയ്ക)യും ചെയ്ത اسْمَرَبِّهِ തന്റെ റബ്ബിന്റെ നാമം فَصَلَّى എന്നിട്ട് നമസ്ക്കരിക്കുകയും ചെയ്ത

അവിശ്വാസവും കാപട്യവും കൂടാതെ ഹൃദയം സംശുദ്ധമാകുകയും അല്ലാഹുവിനെക്കുറിച്ച് ബോധവും വിചാരവും ഉണ്ടായിരിക്കുകയും, ആ അടിസ്ഥാനത്തിൽ അല്ലാഹുവിനെ ആരാധിക്കുകയും -വിശിഷ്യാ നമസ്ക്കാരകർമം നിർവഹിക്കുകയും- ചെയ്തവരാരോ അവരത്രെ ഭാഗ്യവാൻമാരും വിജയികളും. അല്ലാത്തവരോ? ദുർഭാഗ്യവാൻമാരും പരാജിതരും.

تَزَكَّى (തസക്കാ) എന്ന വാക്കിന് 'അഭിവൃദ്ധിപ്പെട്ടു, വളർന്നു, പരിശുദ്ധമായി' എന്നൊക്കെയാണ് വാക്കർത്ഥം. സത്യവിശ്വാസം, സൽസ്വഭാവം, പരലോകചിന്ത, സക്കാത്ത് തുടങ്ങിയ ദാനധർമങ്ങൾ, ധ്യാനങ്ങൾ, ആരാധനാകർമങ്ങൾ ആദിയായവ മൂലം ഉളവായിത്തീരുന്ന ആന്തരികമായ ശുദ്ധിയും ആത്മീയാഭിവൃദ്ധിയുമാണ് ഉദ്ദേശ്യം.

بَلْ تُؤْثِرُونَ ٱلْحَيَوٰةَ ٱلدُّنْيَا ﴿١٦﴾

**﴾16﴿ പക്ഷേ, നിങ്ങൾ ഐഹിക ജീവിതത്തിന് പ്രാധാന്യം നൽകുന്നു.**

وَٱلْـَٔاخِرَةُ خَيْرٌ وَأَبْقَىٰٓ ﴿١٧﴾

**﴾17﴿ പരലോകമാകട്ടെ, ഏറ്റവും ഉത്തമവും, കൂടുതൽ ശേഷിക്കുന്നതുമാണ്.**

﴾16﴿ بَلْ പക്ഷേ, എങ്കിലും, എന്നാൽ تُؤْثِرُونَ നിങ്ങൾ പ്രാധാന്യം നൽകുന്നു, തിരഞ്ഞെടുക്കയാണ് الْحَيَاةَالدُّنْيَا ഐഹികജീവിതത്തിന്, ഇഹലോകജീവിതത്തെ ﴾17﴿ وَالآخِرَةُ പരലോകമാകട്ടെ خَيْرٌ ഉത്തമമാണ് وَأَبْقَى ഏറ്റവും ശേഷിക്കുന്ന (ബാക്കിയാകുന്ന)തുമാണ്

ഇതാണ് നിങ്ങൾക്ക് പിണഞ്ഞ ആപത്ത്. നിങ്ങളുടെ സകലനാശത്തിന്റെയും സാക്ഷാൽ ഹേതു നിങ്ങൾക്ക് കൂടുതൽ ഗുണകരവും, ഏറ്റവും ശേഷിക്കുന്നതുമായ പരലോകത്തെ അവഗണിച്ചതും, പകരം നശ്വരവും ക്ഷണികവുമായ ഐഹികജീവിതത്തെ സർവപ്രധാനമാക്കിയതുമാണ്.

إِنَّ هَـٰذَا لَفِى ٱلصُّحُفِ ٱلْأُولَىٰ ﴿١٨﴾

**﴾18﴿ നിശ്ചയമായും, ഇത് ആദ്യത്തെ ഏടുകളിൽതന്നെയുണ്ട്;-**

صُحُفِ إِبْرَٰهِيمَ وَمُوسَىٰ ﴿١٩﴾

**﴾19﴿ അതായത്, ഇബ്റാഹീമിന്റെയും, മൂസായുടെയും ഏടുകളിൽ.**

﴾18﴿ إِنَّهَذَا നിശ്ചയമായും ഇത് لَفِي الصُّحُفِ ഏടുകളിൽ (തന്നെ) ഉണ്ട് الأُولَى ആദ്യ

ത്തെ, പൂർവ്വ ﴿19﴾ صُحُفِ إِبْرَاهِيمَ അതായത് ഇബ്റാഹീമിന്റെ ഏടുകൾ وَمُوسَى മൂസാ യുടെയും

മുഹമ്മദ് തിരുമേനിﷺ പ്രബോധനം ചെയ്യുന്നതും ഉപദേശിക്കുന്നതുമായ ഈ തത്വ സിദ്ധാന്തങ്ങൾ അദ്ദേഹം പുത്തനായി കൊണ്ടുവന്നതല്ല. ഇബ്റാഹീം നബി (അ), മൂസാ നബി (അ) മുതലായവർ കൊണ്ടുവന്ന മുൻ വേദഗ്രന്ഥങ്ങളിൽ ഉള്ളതുതന്നെ എന്ന് സാരം.

اللهم لك الحمد ولك المنة والفضل

سورة الغاشية

# 88. സൂറതുല്‍ ഗാശിയഃ

മക്കഃയില്‍ അവതരിച്ചത് - വചനങ്ങള്‍ 26

കഴിഞ്ഞ അദ്ധ്യായത്തിന്‍റെ പ്രാരംഭത്തില്‍ ഉദ്ധരിച്ച ഹദീഥുകള്‍ ഇവിടെയും ഓര്‍ക്കുക.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്‍റെ നാമത്തില്‍.**

هَلۡ أَتَىٰكَ حَدِيثُ ٱلۡغَٰشِيَةِ ﴿١﴾

**﴾1﴿ (നബിയേ, ആ) മൂടുന്ന സംഭവത്തിന്‍റെ വര്‍ത്തമാനം നിനക്ക് വന്നിരിക്കുന്നുവോ?-**

وُجُوهٌ يَوۡمَئِذٍ خَٰشِعَةٌ ﴿٢﴾

**﴾2﴿ ചില മുഖങ്ങള്‍ അന്നത്തെ ദിവസം (പേടിച്ചു) താഴ്മ കാണിക്കുന്നവയായിരിക്കും;**

عَامِلَةٌ نَّاصِبَةٌ ﴿٣﴾

**﴾3﴿ പണിപ്പെട്ട (അഥവാ അദ്ധ്വാനപ്പെട്ടവയായിരിക്കും;) ക്ഷീണിച്ചവയായിരിക്കും.**

تَصۡلَىٰ نَارًا حَامِيَةً ﴿٤﴾

**﴾4﴿ അവ ചൂടേറിയ അഗ്നിയില്‍ കടന്നുകരിയുന്നതാണ്**

تُسۡقَىٰ مِنۡ عَيۡنٍ ءَانِيَةٍ ﴿٥﴾

**﴾5﴿ തിളച്ചുവെന്ത [അത്യുഷ്ണമായ] ഒരു ഉറവ് ജലത്തില്‍നിന്ന് അവര്‍ കുടിപ്പിക്കപ്പെടുന്നതാണ്.**

لَّيۡسَ لَهُمۡ طَعَامٌ إِلَّا مِن ضَرِيعٍ ﴿٦﴾

**﴾6﴿ അവര്‍ക്ക് 'ദ്വരീഇ'ല്‍നിന്നല്ലാതെ യാതൊരു ഭക്ഷണവുമില്ല;-**

لَّا يُسْمِنُ وَلَا يُغْنِي مِن جُوعٍ ﴿٧﴾

《7》 അത് പോഷണം നൽകുകയില്ല. വിശപ്പിന് പര്യാപ്തമാകുകയുമില്ല.

---

《1》 هَلْ أَتَاكَ നിനക്ക് വന്നിരിക്കുന്നുവോ حَدِيثُ الْغَاشِيَةِ (ആ) മൂടുന്ന സംഭവത്തിന്റെ വർത്തമാനം 《2》 وُجُوهٌ ചില മുഖങ്ങൾ يَوْمَئِذٍ ആ ദിവസം خَاشِعَةٌ താഴ്മ കാട്ടുന്നവയായിരിക്കും 《3》 عَامِلَةٌ പണിപ്പെട്ടവ (അദ്ധ്വാനിച്ചവ, ക്ലേശിച്ചവ) نَاصِبَةٌ ക്ഷീണിച്ചവ (അദ്ധ്വാനിച്ചവ- കുഴങ്ങിയവ) 《4》 تَصْلَىٰ അവ കടന്നെരിയും نَارًا തീയിൽ, അഗ്നിയിൽ حَامِيَةً ചൂടേറിയ 《5》 تُسْقَىٰ അവർ കുടിപ്പിക്കപ്പെടും مِنْ عَيْنٍ ഒരു ഉറവിൽനിന്ന് آنِيَةٍ ചുട്ടുതിളച്ച, തിളച്ചുവെന്ത (അത്യുഷ്ണമായ) 《6》 لَيْسَ لَهُمْ അവർക്കില്ല طَعَامٌ ഒരു ഭക്ഷണവും إِلَّا مِنْ ضَرِيعٍ ദ്വരീഇൽനിന്നല്ലാതെ 《7》 لَا يُسْمِنُ അത് പോഷണം നൽകയില്ല, കൊഴുപ്പിക്കയില്ല وَلَا يُغْنِي അത് പര്യാപ്തമാക്കുക (തടുക്കുക)യുമില്ല مِنْ جُوعٍ വിശപ്പിൽനിന്നും, വിശപ്പിന്

---

الْغَاشِيَة (മൂടുന്ന സംഭവം) കൊണ്ടുദ്ദേശ്യം ക്വിയാമത്ത്നാളാണ്. എല്ലാ വസ്തുക്കളെയും ഒന്നടങ്കം ബാധിക്കുന്ന മഹാവിപത്തായതുകൊണ്ട് അതിനെ മൂടുന്ന സംഭവം എന്ന് വിശേഷിപ്പിച്ചിരിക്കുന്നു. അന്നത്തെ ദിവസം അവിശ്വാസികളായ ദുർജ്ജനങ്ങളുടെ സ്ഥിതിഗതികളെപ്പറ്റിയാണ് ഈ വചനങ്ങളിൽ വിവരിക്കുന്നത്. ഇഹത്തിൽ വെച്ച് വളരെ പണിപ്പെട്ടു അദ്ധ്വാനങ്ങളും പ്രവർത്തനങ്ങളും അവർ നടത്തിയിട്ടുണ്ടായിരിക്കും. ഒന്നും തന്നെ നേരായ മാർഗത്തിലുള്ളതോ ഭാവി രക്ഷക്ക് ഉതകുന്നതോ ആയിരിക്കയില്ല. അതിനാൽ അവയെല്ലാം പാഴായിപ്പോകുന്നു. അങ്ങനെ, നരകംമാത്രം അവർക്ക് ആധാരമായിത്തീരുന്നു. നരകത്തിലെ അവസ്ഥയാകട്ടെ, അല്ലാഹു വിവരിച്ചത് പോലെ, കഠിനകഠോരവുമായിരിക്കും.

ضَرِيع (ദ്വരീഉ്) എന്നാൽ, ഒട്ടകങ്ങൾക്കുപോലും മേഞ്ഞുതിന്നുവാൻ പ്രയാസമായ ഒരുതരം കള്ളിമുൾച്ചെടിയാണ് എന്ന് പലരും പ്രസ്താവിച്ചുകാണുന്നു. ഏതായിരുന്നാലും നരകത്തിലെ വസ്തുക്കളെ ഭൗതികവസ്തുക്കളുമായി സാദൃശ്യപ്പെടുത്തി അനുമാനം നടത്തുവാൻ നിവൃത്തിയില്ലല്ലോ. ഭക്ഷണം ശരീരത്തിന് പോഷണം നൽകുന്നതായിരിക്കണം. അതില്ലെങ്കിൽ, ചുരുങ്ങിയപക്ഷം തൽക്കാലം വിശപ്പിന് പരിഹാരമുണ്ടാകുന്നതെങ്കിലുമാവണം. 'ദ്വരീഅ്'കട്ടെ, രണ്ടും ചെയ്യുന്നതല്ല എന്ന് അല്ലാഹു വ്യക്തമാക്കിയിരിക്കുന്നു. വളരെ അർത്ഥഗർഭമായ ഒരു വിവരണമാണിത്. എന്തെങ്കിലും ഒരു ഗുണം അതുമൂലം അവർക്ക് ലഭിക്കുവാനില്ല. ഒരു ദോഷം അതുകൊണ്ട് നീങ്ങുവാനുമില്ല. എന്നിരിക്കെ, ആ ഭക്ഷണം അവർക്കുണ്ടാകുന്ന വിവിധ ശിക്ഷാവകുപ്പുകളുടെ കൂട്ടത്തിൽ ഒന്നുമാത്രമായിരിക്കും എന്നത്രെ അതിന്റെ സൂചന. സൂറ: സ്വാഫ്ഫാത്ത് 62 ലും സൂറ:ദുഖാൻ 43 ലും പ്രസ്താവിക്കപ്പെട്ട 'സക്വ്-ക്വൂം' (الزَّقُّوم) വൃക്ഷത്തെപ്പോലെയുള്ളതോ, അല്ലെങ്കിൽ -ചിലർ അഭിപ്രായപ്പെട്ടിട്ടുള്ളതുപോലെ- അതുതന്നെയോ ആയിരിക്കാം 'ദ്വരീഉം';. അല്ലാഹുവിനറിയാം. സത്യവിശ്വാസികളായ സജ്ജനങ്ങളുടെ അന്നത്തെ നില എന്തായിരിക്കുമെന്ന് അടുത്തവചനങ്ങളിൽ വിവരിക്കുന്നു:-

وُجُوهٌ يَوْمَئِذٍ نَّاعِمَةٌ ﴿٨﴾

﴿8﴾ ചില മുഖങ്ങൾ അന്നത്തെ ദിവസം (ആനന്ദഭരിതമായി) മിനുസ്സം പൂണ്ടവയായിരിക്കും;-

لِّسَعْيِهَا رَاضِيَةٌ ﴿٩﴾

﴿9﴾ അവയുടെ പ്രയത്നത്തെ (അവ സ്വയം) തൃപ്തിപ്പെട്ടവയായിരിക്കും;-

فِي جَنَّةٍ عَالِيَةٍ ﴿١٠﴾

﴿10﴾ (അവ) ഉന്നതമായ സ്വർഗത്തിലായിരിക്കും;-

لَّا تَسْمَعُ فِيهَا لَاغِيَةً ﴿١١﴾

﴿11﴾ അതിൽവെച്ച് യാതൊരു നിരർത്ഥമായതും (അഥവാ അനാവശ്യവും) അവ കേൾക്കുന്നതല്ല.

فِيهَا عَيْنٌ جَارِيَةٌ ﴿١٢﴾

﴿12﴾ ഒഴുകിക്കൊണ്ടിരിക്കുന്ന ഒരു (തരം) ഉറവുജലം അതിലുണ്ട്;-

فِيهَا سُرُرٌ مَّرْفُوعَةٌ ﴿١٣﴾

﴿13﴾ അതിൽ ഉയർത്തിവെക്കപ്പെട്ട കട്ടിലുകളുണ്ട്;-

وَأَكْوَابٌ مَّوْضُوعَةٌ ﴿١٤﴾

﴿14﴾ (തയ്യാറാക്കി) വെക്കപ്പെട്ട കോപ്പകളുമുണ്ട്;-

وَنَمَارِقُ مَصْفُوفَةٌ ﴿١٥﴾

﴿15﴾ അണിയായി (നിരത്തി) വെക്കപ്പെട്ട മെത്തത്തലയിണകളുമുണ്ട്;

وَزَرَابِيُّ مَبْثُوثَةٌ ﴿١٦﴾

﴿16﴾ വിരിച്ചു വിതാനിക്കപ്പെട്ട പരവതാനികളുമുണ്ട്.

---

﴿8﴾ وُجُوهٌ ചില മുഖങ്ങൾ يَوْمَئِذٍ അന്ന് نَاعِمَةٌ മിനുസ്സം (ആനന്ദം- സൗഖ്യം- അനുഗ്രഹം) പൂണ്ടവയായിരിക്കും ﴿9﴾ لِسَعْيِهَا അവയുടെ പ്രയത്നത്തെ, പരിശ്രമത്തെ رَاضِيَةٌ തൃപ്തിപ്പെട്ടവയായിരിക്കും ﴿10﴾ فِي جَنَّةٍ സ്വർഗത്തിലായിരിക്കും عَالِيَةٍ ഉന്നതമായ ﴿11﴾ لَا تَسْمَعُ അവ കേൾക്കയില്ല, നീ കേൾക്കയില്ല فِيهَا അതിൽ لَاغِيَةً ഒരു നിരർത്ഥമായത് (അനാവശ്യം) ﴿12﴾ فِيهَا അതിലുണ്ട് عَيْنٌ ഉറവുജലം جَارِيَةٌ ഒഴുകുന്ന ﴿13﴾ فِيهَا سُرُرٌ അതിലുണ്ട് കട്ടിലുകൾ مَرْفُوعَةٌ ഉയർത്തപ്പെട്ട ﴿14﴾ وَأَكْوَابٌ കോപ്പകളും مَوْضُوعَةٌ വെക്കപ്പെട്ട ﴿15﴾ وَنَمَارِقُ മെത്തത്തലയിണകളും مَصْفُوفَةٌ അണി (നിര)യായി വെക്കപ്പെട്ട ﴿16﴾ وَزَرَابِيُّ പരവതാനികളും مَبْثُوثَةٌ വിരിക്ക (പരത്ത- വിതാനിക്ക)പ്പെട്ട

---

ദുർജനങ്ങൾ ഇഹത്തിൽവെച്ച് ചെയ്തിരുന്ന പ്രയത്നങ്ങളെല്ലാം അന്ന് പാഴായി

ത്തീരുന്നതാണ്. എന്നാൽ, സജ്ജനങ്ങളുടെ പ്രയത്നങ്ങൾ അങ്ങനെയല്ല. അവ സൽക്കർമങ്ങളും നേർമാർഗത്തിൽ അധിഷ്ഠിതമായതും ആയിരിക്കെക്കൊണ്ട് അവ മൂലം തങ്ങൾക്ക് ലഭിക്കുവാനിരിക്കുന്ന മഹത്തായ പ്രതിഫലങ്ങൾ കണ്ട് അവരുടെ മുഖത്ത് ആനന്ദം വിളയാടും. അതിൽ അവർക്ക് നല്ല സംതൃപ്തിയും സന്തുഷ്ടിയും ഉണ്ടാകുകയും ചെയ്യും. യാതൊരു തരത്തിലുള്ള അനാവശ്യത്തിന്റെയോ അനിഷ്ടത്തിന്റെയോ വാക്കാകട്ടെ, സംഭവമാകട്ടെ, കേൾക്കാൻ അവിടെ അവർക്ക് ഇടവരുന്നതല്ല. അല്ലാഹു വർണിച്ചതുപോലെയുള്ള സർവവിധ സുഖാഡംരബര സൗകര്യങ്ങളാൽ അനുഗൃഹീതമായ ആ ഉന്നത സ്വർഗത്തിൽ അവർക്ക് ശാശ്വത ജീവിതം നൽകപ്പെടുകയും ചെയ്യും.

أَفَلَا يَنظُرُونَ إِلَى ٱلْإِبِلِ كَيْفَ خُلِقَتْ ﴿١٧﴾

**﴾17﴿ എന്നാൽ, അവർ ഒട്ടകത്തിലേക്ക് നോക്കുന്നില്ലേ, അതെങ്ങനെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നുവെന്ന്?!-**

وَإِلَى ٱلسَّمَآءِ كَيْفَ رُفِعَتْ ﴿١٨﴾

**﴾18﴿ ആകാശത്തിലേക്ക്, അതെങ്ങനെ ഉയർത്തപ്പെട്ടിരിക്കുന്നുവെന്നും?!**

وَإِلَى ٱلْجِبَالِ كَيْفَ نُصِبَتْ ﴿١٩﴾

**﴾19﴿ പർവ്വതങ്ങളിലേക്ക്, അവ എങ്ങനെ നാട്ടിവെക്കപ്പെട്ടിരിക്കുന്നുവെന്നും?!**

وَإِلَى ٱلْأَرْضِ كَيْفَ سُطِحَتْ ﴿٢٠﴾

**﴾20﴿ ഭൂമിയിലേക്ക്, അത് എങ്ങനെ പരത്തപ്പെട്ടിരിക്കുന്നുവെന്നും (നോക്കുന്നില്ലേ)?!**

---

﴾17﴿ أَفَلَا يَنظُرُونَ എന്നാൽ അവർ നോക്കുന്നില്ലേ إِلَى الإِبِلِ ഒട്ടകത്തിലേക്ക് كَيْفَ എങ്ങനെ, എപ്രകാരമാണ് خُلِقَتْ അത് സൃഷ്ടിക്കപ്പെട്ടിരിക്കുന്നു (എന്ന്) ﴾18﴿ وَإِلَى السَّمَاءِ ആകാശത്തിലേക്കും كَيْفَ എങ്ങനെ رُفِعَتْ അത് ഉയർത്തപ്പെട്ടിരിക്കുന്നു (വെന്ന്) ﴾19﴿ وَإِلَى الْجِبَالِ മലകളിലേക്കും كَيْفَ എങ്ങനെയാണ് نُصِبَتْ അത് നാട്ട (സ്ഥാപിക്ക)പ്പെട്ടിരിക്കുന്നു(വെന്ന്) ﴾20﴿ وَإِلَى الأَرْضِ ഭൂമിയിലേക്കും كَيْفَ എങ്ങനെ سُطِحَتْ അത് പരത്തപ്പെട്ടിരിക്കുന്നു (വെന്ന്)

---

തുളഞ്ഞ ബുദ്ധിയോ കവിഞ്ഞ പഠിപ്പോ ഒന്നുമില്ലാത്ത സാധാരണ ജനങ്ങൾക്ക് പോലും സുപരിചിതവും, ചിന്തിച്ചറിയുവാൻ പോരുന്നതുമായ ചില നിത്യദൃഷ്ടാന്തങ്ങൾ ചൂണ്ടിക്കാട്ടിക്കൊണ്ട് അല്ലാഹു മനുഷ്യശ്രദ്ധയെ തട്ടി ഉണർത്തുകയാണ്. മേൽപോട്ടുനോക്കിയാൽ കാണുന്ന ആകാശം, നാലുപാടും നോക്കിയാൽ കാണുന്ന പർവതങ്ങൾ, കീഴ്പോട്ട് നോക്കിയാൽ കാണുന്ന ഭൂമി, സുപരിചിതവും അറബികളുടെ നിത്യോപയോഗ വസ്തുവായ ഒട്ടകം എന്നിങ്ങനെയുള്ളവയെ ആർ സൃഷ്ടിച്ചു? ഓരോന്നും എത്ര സമർത്ഥവും കലാപരവുമായ രീതിയിലാണ് നിർമിക്കപ്പെട്ടിരിക്കുന്നത്? ഓരോന്നും എത്ര മാത്രം പ്രയോജനകരമായ വ്യവസ്ഥയിലാണ് സംവിധാനം ചെയ്യപ്പെട്ടിരിക്കുന്നത്? ഓരോന്നിലും അടങ്ങിയ സൃഷ്ടിരഹസ്യങ്ങൾ എന്തൊക്കെയാണ്? ഇതെല്ലാം നിയന്ത്രിച്ചു

കൈകാര്യം നടത്തുന്ന ശക്തി ഏതാണ്? എന്നിത്യാദി കാര്യങ്ങളെപ്പറ്റി അവരവരുടെ ബുദ്ധിക്കനുസരിച്ച് ആലോചിച്ചുനോക്കുന്ന ഏതൊരു നിഷ്കളങ്ക ഹൃദയന്നും അല്ലാഹുവിന്റെ മഹത്വത്തെക്കുറിച്ചും, അവന്റെ സർവ്വജ്ഞത, സാർവത്രികമായ കഴിവ് ആദിയായ മഹൽഗുണങ്ങളെക്കുറിച്ചും ബോധം വരാതിരിക്കയില്ല. അതുവഴി, പരലോകം, മരണാനന്തരജീവിതം എന്നിവയുടെ സാധ്യത സമ്മതിക്കേണ്ടിവരികയും, കൂടുതൽ അന്വേഷിച്ചറിയുവാനുള്ള പ്രേരണ സംജാതമാകുകയും, അങ്ങനെ ദൈവിക സന്ദേശങ്ങൾ കേൾക്കുമ്പോൾ അവ സ്വീകരിക്കുന്നതിന് വിഘാതം ഉണ്ടാവാതിരിക്കുകയും ചെയ്യും.

അതാ, ദ്വിമാമുബ്നു ഥഅ്ലബഃ (ضمام بن ثعلبة – رضـ)യുടെ സംഭവം ഇതിനൊരു ഉദാഹരണമാണ്. മരുഭൂവാസികളായ ഒരു അറബി ഗോത്രത്തിലെ തലവനായിരുന്നു അദ്ദേഹം. മരുഭൂമികളിൽ ജീവിച്ചിരുന്ന അറബികൾ കേവലം അപരിഷ്കൃതരും പരുക്കൻ സ്വഭാവക്കാരുമായിരുന്നുവെന്ന് പ്രസിദ്ധമാണ്. സംഭവത്തിന്റെ നിവേദകനായ അനസ് (റ) ന്റെ വാചകങ്ങളിൽ നിന്നുതന്നെ അദ്ദേഹത്തെപ്പറ്റി മനസ്സിലാക്കാം. അനസ് (റ) പറയുന്നു:-

റസൂൽ തിരുമേനിﷺയോട് എന്തെങ്കിലും (അപ്രധാനമായ) ചോദ്യം ചെയ്യുന്നത് വിരോധിക്കപ്പെട്ടിരുന്നതുകൊണ്ട് മരുഭൂവാസികളിൽ ബുദ്ധിയുള്ള വല്ല മനുഷ്യനും വന്നു നബിﷺയോട് എന്തെങ്കിലും ചോദിക്കുന്നതും അത് കേൾക്കുന്നതും ഞങ്ങൾക്ക് സന്തോഷമായിരുന്നു. അങ്ങനെ, ഒരാൾ വന്ന് ചോദിക്കയുണ്ടായി:

മുഹമ്മദേ, താങ്കളുടെ ഒരു ദൂതൻ ഞങ്ങളുടെ അടുക്കൽവന്നു താങ്കളെ അല്ലാഹു അവന്റെ റസൂലായി നിയോഗിച്ചിരിക്കുന്നുവെന്ന് താങ്കൾ വാദിക്കുന്നതായി പറഞ്ഞു. (ഇത് സത്യമാണോ)?

തിരുമേനി: സത്യമാണ്.

അദ്ദേഹം: എന്നാൽ, ആകാശം സൃഷ്ടിച്ചത് ആരാണ്?

തിരുമേനി: അല്ലാഹു.

അദ്ദേഹം: എന്നാൽ, ഭൂമി സൃഷ്ടിച്ചത് ആർ?

തിരുമേനി: അല്ലാഹു.

അദ്ദേഹം: എന്നാൽ, ഈ മലകൾ നാട്ടി സ്ഥാപിച്ചതും അവയിലുള്ളതെല്ലാം ഉണ്ടാക്കിയതും ആർ?

തിരുമേനി: അല്ലാഹു.

അദ്ദേഹം: അപ്പോൾ, ആകാശവും ഭൂമിയും സൃഷ്ടിക്കുകയും, ഈ മലകളെ നാട്ടി ഉറപ്പിക്കുകയും ചെയ്തിട്ടുള്ളവൻ തന്നെയാണ (സത്യം)! അല്ലാഹുവാണോ താങ്കളെ ദൂതനായി (റസൂലായി) അയച്ചിരിക്കുന്നത്?

തിരുമേനി: അതെ,

അദ്ദേഹം: താങ്കളുടെ ദൂതൻ ഞങ്ങളോട് പറഞ്ഞു: ഞങ്ങൾ രാവും പകലുമായി അഞ്ചുനേരം നമസ്കരിക്കൽ ഞങ്ങൾക്ക് കടമയാണെന്ന്. (വാസ്തവമാണോ?)

തിരുമേനി: വാസ്തവമാണ് പറഞ്ഞത്.

അദ്ദേഹം: എന്നാൽ, താങ്കളെ അയച്ചവൻ തന്നെയാണ (സത്യം)! അല്ലാഹുവാണോ താങ്കളോട് അതിന് കൽപിച്ചത്?

തിരുമേനി: അതെ.

അദ്ദേഹം: താങ്കളുടെ ദൂതൻ ഞങ്ങളോട് ഞങ്ങളുടെ സ്വത്തുക്കളിൽ ഞങ്ങൾ ഒരു സക്കാത്ത് കൊടുക്കേണ്ടുന്ന കടമയുണ്ടെന്ന് പറഞ്ഞു.

തിരുമേനി: അതെ.

അദ്ദേഹം: താങ്കളെ അയച്ചവൻ തന്നെയാണ (സത്യം)! അല്ലാഹുവോ താങ്കളോട് ഇത് കൽപിച്ചത്?

തിരുമേനി: അതെ.

അദ്ദേഹം: ഞങ്ങളിൽനിന്ന് പോകാൻ കഴിവുള്ളവർക്ക് ആ വീട്ടിന്റെ (കഅ്ബഃയുടെ) അടുക്കൽചെന്ന് ഹജ്ജ്ചെയ്യൽ കടമയുണ്ടെന്ന് താങ്കളുടെ ദൂതൻ പറഞ്ഞു.

തിരുമേനി: വാസ്തവമാണ് പറഞ്ഞത്.

അനന്തരം ആ മനുഷ്യൻ (പോകാൻ) പിന്നോക്കം തിരിഞ്ഞു ഇങ്ങനെ പറഞ്ഞു: 'താങ്കളെ യഥാർത്ഥവുമായി അയച്ചവൻ തന്നെയാണ (സത്യം)! ഇപ്പറഞ്ഞതിൽ ഞാൻ ഒന്നും കൂട്ടുകയോ കുറക്കുകയോ ചെയ്യുന്നതല്ല. (കൃത്യമായി നിർവ്വഹിച്ചുകൊള്ളാം)' അപ്പോൾ നബി ﷺ പറഞ്ഞു: അദ്ദേഹം സത്യം പറഞ്ഞതാണെങ്കിൽ അദ്ദേഹം നിശ്ചയമായും സ്വർഗത്തിൽ പ്രവേശിക്കും.' (അ; ബു; മു; ദാ; ജ; ന.) ഇമാം മുസ്‌ലിമിന്റെ നിവേദനത്തിൽ 'ഞാൻ ബനൂസഅ്ദ് ഗോത്രക്കാരനായ ദ്വിമാമുബ്നുഥഅ്ലബഃയാണ്' എന്നുകൂടി അദ്ദേഹം പറഞ്ഞതായി പ്രസ്താവിച്ചിരിക്കുന്നു.

ഒട്ടകത്തെപ്പറ്റി ചിന്തിക്കുവാനുള്ള ക്ഷണം അറബികളെ സംബന്ധിച്ചിടത്തോളം പ്രത്യേകിച്ചും അർത്ഥവത്താകുന്നു. ഒട്ടകം അറബികളുടെ അമൂല്യസമ്പത്താണ്. ഈ അടുത്തകാലത്തായി പരിഷ്കൃതവാഹനങ്ങളും പുതിയ ജീവിതമാർഗങ്ങളും നിലവിൽ വന്നതോടുകൂടി ഒട്ടകത്തിന്റെ പ്രാധാന്യം അറേബ്യയിൽ കുറെയെല്ലാം കുറഞ്ഞിട്ടുണ്ടെന്നത് വാസ്തവമാണ്. എന്നാലും മരുപ്രദേശങ്ങളിൽ ഒട്ടകം ഇന്നും അപ്രധാനമല്ലതന്നെ. മുൻകാലത്തെ സ്ഥിതി പറയേണ്ടതുമില്ല. അതിന്റെ പാലും മാംസവും അവരുടെ ആഹാരം. രോമം അവരുടെ വസ്ത്രം. തോലാകട്ടെ, പലതരം പാത്രങ്ങളും താമസിക്കുവാനുള്ള തമ്പുകളും നിർമിക്കുവാനും ഉപയോഗിക്കും. യാത്രകളിൽ സവാരിക്കും, കൃഷിക്ക് വെള്ളം തേവാനും, ഭാരങ്ങൾ വഹിക്കുവാനും ഒട്ടകംതന്നെ. 'മരുക്കപ്പൽ (سفينة الصحراء)' എന്ന പേരുകൊണ്ടുതന്നെ ഒട്ടകത്തിന്റെ പ്രയോജനത്തെപ്പറ്റി നമുക്ക് ഊഹിക്കാം. വെള്ളവും തണലുമില്ലാത്ത - മരുപ്പച്ച കാണാത്ത- കണ്ണെത്തുവാൻ കഴിയാത്ത -സമുദ്രസമാനമായ മണലാരണ്യങ്ങളിൽകൂടി ദീർഘയാത്രകൾ നടത്തുവാൻ തക്കവണ്ണം അല്ലാഹു ഒട്ടകത്തിന് കൊടുത്തിട്ടുള്ള കെൽപും സവിശേഷശക്തിയും ആലോചിച്ചുനോക്കുക! കിട്ടിയ ഭക്ഷണംകൊണ്ടത് തൃപ്തിപ്പെടും. മാസത്തോളം വെള്ളം കുടിക്കാതെ കഴിഞ്ഞുകൊള്ളും. യജമാനന്റെ ഹിതമറിഞ്ഞു സവിനയം അത് പെരുമാറും. വൻമരുഭൂമികളിൽ സഞ്ചാരം പതിവാക്കുന്ന ഒട്ടകത്തിന് മറ്റ് മൃഗങ്ങളെപ്പോലെ ദിനംപ്രതി ഭക്ഷണവും വെള്ളവും കിട്ടുവാൻ മാർഗമില്ലെന്ന് അതിനെ സൃഷ്ടിച്ചുരൂപം നൽകിയ സ്രഷ്ടാവിനറിയാമല്ലോ. അതുകൊണ്ട് വെള്ളം സുലഭമായി കിട്ടുന്ന അവസരത്തിൽ കുറേ അധികം വെള്ളം അകത്താക്കി സൂക്ഷിച്ചുവെക്കുവാനുള്ള ചില ഉള്ളറ

കൾ അല്ലാഹു അതിന് നൽകിയിരിക്കുന്നു. അതുപോലെത്തന്നെ, സൗകര്യപ്പെടുമ്പോൾ കിട്ടുന്ന ഭക്ഷണത്തിന്റെ സത്തുക്കൾ ശേഖരിച്ചു വെക്കുവാനുള്ള ഒരു പത്തായവും നൽകിയിരിക്കുന്നു. അതത്രെ ഒട്ടകത്തിന്റെ പൂഞ്ഞ. മണൽപൂഴിയിൽ ആണ്ടുപോകാതിരിക്കുവാൻ വേണ്ടി കാലുകൾ പൊക്കുമ്പോൾ ഇറുക്കിക്കൂടുകയും നിലത്തുവെക്കുമ്പോൾ വികസിച്ചു പരക്കുകയും ചെയ്യുമാറുള്ള കാലടികളും അവക്ക് നൽകിയിരിക്കുന്നു. ഒട്ടകത്തിന്റെ ക്ഷമയും സഹനവും നിസ്സീമമാണ്. കാലുകെട്ടി നിലത്തുവീഴ്ത്താതെ- നിന്ന നിലയിൽ തന്നെ- അതിനെ അറുത്തുവീഴ്ത്തുവാൻ അത് കഴുത്തു നീട്ടിക്കൊടുക്കും.

ഇതെല്ലാം ഏതെങ്കിലും ഒരു അറബിവിദഗ്ദ്ധന്റെയോ, ആഗോളശാസ്ത്രജ്ഞൻമാരുടെയോ കണ്ടുപിടുത്തമോ ആസൂത്രണമോ അല്ല. അല്ലെങ്കിൽ പെട്ടെന്നൊരു സുപ്രഭാതത്തിൽ പ്രവർത്തനം ആരംഭിച്ച ഒരു പ്രകൃതിയുടെ വികൃതിയും അല്ല. എല്ലാം സൃഷ്ടിച്ചു വ്യവസ്ഥപ്പെടുത്തി അതതിന് വേണ്ടുന്ന മാർഗദർശനം നൽകിയ അല്ലാഹുവിന്റെ മാത്രം പ്രവർത്തനം! ഇങ്ങനെയുള്ള നിത്യസത്യങ്ങളാകുന്ന ദൃഷ്ടാന്തങ്ങളിൽ ചിന്തിക്കുവാൻ മനുഷ്യരെ ക്ഷണിച്ചുകൊണ്ട് അല്ലാഹു നബിﷺയോട് പറയുന്നു:-

فَذَكِّرْ إِنَّمَآ أَنتَ مُذَكِّرٌ ﴿٢١﴾

**﴾21﴿ അതിനാൽ, (നബിയേ) നീ ഉപദേശിച്ചുകൊള്ളുക. നിശ്ചയമായും, നീ ഒരു ഉപദേഷ്ടാവ് മാത്രമാകുന്നു;-**

لَّسْتَ عَلَيْهِم بِمُصَيْطِرٍ ﴿٢٢﴾

**﴾22﴿ നീ അവരിൽ അധികാരം ചെലുത്തുന്നവനൊന്നുമല്ല.**

إِلَّا مَن تَوَلَّىٰ وَكَفَرَ ﴿٢٣﴾

**﴾23﴿ (പക്ഷേ) തിരിഞ്ഞുപോകുകയും, അവിശ്വസിക്കുകയും ചെയ്തവനൊഴികെ;-**

فَيُعَذِّبُهُ ٱللَّهُ ٱلْعَذَابَ ٱلْأَكْبَرَ ﴿٢٤﴾

**﴾24﴿ എന്നാൽ, അവനെ അല്ലാഹു ഏറ്റവും വലിയ ശിക്ഷ ശിക്ഷിക്കുന്നതാണ്.**

إِنَّ إِلَيْنَآ إِيَابَهُمْ ﴿٢٥﴾

**﴾25﴿ നിശ്ചയമായും, നമ്മുടെ അടുക്കലേക്കാണ് അവരുടെ മടങ്ങിവരവ്.**

ثُمَّ إِنَّ عَلَيْنَا حِسَابَهُم ﴿٢٦﴾

**﴾26﴿ പിന്നെ, നമ്മുടെ മേൽ (ബാധ്യത) തന്നെയാണ് അവരുടെ വിചാരണ. [അത് നാം നടത്തുകതന്നെ ചെയ്യും.]**

---

**﴾21﴿** فَذَكِّرْ ആകയാൽ നീ ഓർമിപ്പിക്കുക (ഉപദേശിക്കുക) إِنَّمَا أَنتَ നിശ്ചയമായും നീ مُذَكِّرٌ ഓർമിപ്പിക്കുന്നവൻ (ഉപദേഷ്ടാവ്) മാത്രം **﴾22﴿** لَسْتَ നീയല്ല عَلَيْهِمْ അവരു

ടെമേൽ بِمُصَيْطِرٍ ഒരു അധികാരം നടത്തുന്നവൻ ﴾23﴿ إِلا ഒഴികെ مَن تَوَلَّى തിരിഞ്ഞു പോയവൻ وَ كَفَرَ അവിശ്വസിക്കയും ചെയ്ത ﴾24﴿ فَيُعَذِّبُهُ എന്നാലവനെ ശിക്ഷിക്കും اللَّهُ അല്ലാഹു الْعَذَابَ الأَكْبَرَ ഏറ്റവും വലിയ ശിക്ഷ ﴾25﴿ إِنَّ إِلَيْنَا നിശ്ചയമായും നമ്മിലേക്കാണ് إِيَابَهُمْ അവരുടെ മടങ്ങിവരവ് ﴾26﴿ ثُمَّ إِنَّ عَلَيْنَا പിന്നെ നമ്മുടെമേൽ തന്നെയാണ് (ബാധ്യത) حِسَابَهُمْ അവരുടെ വിചാരണ

---

നബിﷺ അരുളിച്ചെയ്തതായി ഇമാം അഹ്മദ് (റ) ഇപ്രകാരം നിവേദനം ചെയ്യുന്നു: 'അറിഞ്ഞേക്കുക: നിങ്ങളെല്ലാവരും സ്വർഗത്തിൽ പ്രവേശിക്കും, ഒട്ടകം അതിന്റെ ആൾക്കാരോട് വിരണ്ടോടുന്ന പ്രകാരം അല്ലാഹുവിനോട് വിരണ്ടോടിയവരൊഴികെ.' **اللهم يسرلنا حسابنا وادخلنا جنتك بمنك وكرمك**

**اللهم لك الحمد والمنة**

سورة الفجر

# 89. സൂറതുൽ ഫജ്ർ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 30

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَٱلۡفَجۡرِ ﴿١﴾

**《1》 പ്രഭാതം തന്നെയാണ (സത്യം)!**

وَلَيَالٍ عَشۡرٍ ﴿٢﴾

**《2》 പത്ത് രാത്രികൾ തന്നെയാണ (സത്യം)!**

وَٱلشَّفۡعِ وَٱلۡوَتۡرِ ﴿٣﴾

**《3》 ഇരട്ടയും ഒറ്റയും തന്നെയാണ (സത്യം)!**

وَٱلَّيۡلِ إِذَا يَسۡرِ ﴿٤﴾

**《4》 രാത്രി അതുതന്നെയാണ (സത്യം), അത് ചരിച്ചു കൊണ്ടിരിക്കെ.**

هَلۡ فِي ذَٰلِكَ قَسَمٌ لِّذِي حِجۡرٍ ﴿٥﴾

**《5》 അതിൽ [മേൽപ്പറഞ്ഞതിൽ] കാര്യബോധമുള്ളവന് സത്യം [സത്യത്തിന് വക] ഉണ്ടോ?!**

---

《1》 وَالْفَجْرِ പ്രഭാതം തന്നെയാണ 《2》 وَلَيَالٍ രാത്രികളും തന്നെയാണ عَشْرٍ പത്ത് 《3》 وَالشَّفْعِ ഇരട്ട (ഇണയായയത്) തന്നെയാണ وَالْوَتْرِ ഒറ്റയും 《4》 وَاللَّيْلِ രാത്രിതന്നെയാണ إِذَايَسْرِ അത് ചരിക്കു (നടക്കു)മ്പോൾ 《5》 هَلْفِي ذَٰلِكَ അതിലുണ്ടോ قَسَمٌ സത്യം, ശപഥം لِذِي حِجْرٍ ബുദ്ധി (കാര്യബോധം) ഉള്ളവരാണ്

---

ഉണ്ട്. സത്യം മുഖേന സ്ഥാപിക്കപ്പെടുന്ന കാര്യങ്ങൾ വാസ്തവമെന്ന് കാര്യബോധവും ബുദ്ധിയും ഉള്ളവർക്ക് മനസ്സിലാക്കുവാൻ ഈ സത്യങ്ങളിൽ തികച്ചും വകയുണ്ട് എന്ന് സാരം. മേൽകണ്ട അർത്ഥഗർഭങ്ങളായ അഞ്ച് സത്യവാചകങ്ങൾ മുഖേന

സ്ഥാപിക്കുന്ന കാര്യം– അത് ഇന്നതാണെന്ന് പ്രത്യേകം എടുത്തുപറയാതെതന്നെ– വ്യക്തമാണ്. താഴെ വചനങ്ങളിൽ നിന്ന് അത് മനസ്സിലാക്കുകയും ചെയ്യാം. അതെ, മരണാനന്തരജീവിതം, അതുമായി ബന്ധപ്പെട്ട വിചാരണ, രക്ഷാശിക്ഷകൾ മുതലായ യാഥാർത്ഥ്യങ്ങൾതന്നെ.

1 –ാമത്തെ സത്യം പ്രഭാതംകൊണ്ടാണ്. രാത്രിയുടെ ഇരുട്ട് അവസാനിച്ചു പകൽ വെളിച്ചം ആരംഭിക്കുന്നത് പ്രഭാതം മുതൽക്കാണല്ലോ. അതോടെ ലോകത്ത് സംഭവിക്കുന്ന പ്രകൃതിമാറ്റങ്ങളും, മനുഷ്യരടക്കമുള്ള ജീവികളിൽ ഉണ്ടാകുന്ന സ്ഥിതിമാറ്റങ്ങളും കുറച്ചൊന്നുമല്ല. അതേവരെ മരണസമാനമായ നിദ്രയിലാണ്ട് കിടന്നിരുന്ന ശരീരങ്ങൾ ഉയിർത്തെഴുന്നേൽക്കുന്നു. നിശ്ചേഷ്ടമായിരുന്ന ഇന്ദ്രിയ ശക്തികൾക്ക് നവബോധം സംജാതമാകുന്നു. ആത്മാവിന് ഒരു പുതിയ ഉണർവ്വുണ്ടായിത്തീരുന്നു. ഇതുപോലെ, ഈ ജീവിതത്തിനുശേഷം മരണത്തോടുകൂടി പൂർവസ്ഥിതിയിൽനിന്ന് എല്ലാ നിലക്കും വ്യത്യസ്തമായ– കൂടുതൽ വസ്തുനിഷ്ഠമായ– മറ്റൊരു ജീവിതം ഉടലെടുക്കുന്നു. ഈ യാഥാർത്ഥ്യത്തിലേക്ക് പ്രഭാതത്തിലെ മാറ്റങ്ങൾ വിരൽ ചൂണ്ടുന്നു.

പത്ത് രാത്രികളെകൊണ്ടാണ് അടുത്ത സത്യം. ഇവ ഏതാണെന്ന് വ്യക്തമാക്കപ്പെട്ടിട്ടില്ല, മുഹർറമാസത്തിലെ ആദ്യത്തെ പത്ത് ദിവസങ്ങളാണെന്നും, റമദാൻ മാസത്തിലെ ഒടുവിലത്തെ പത്ത് ദിവസങ്ങളാണെന്നും അതതിന്റെ ചില സവിശേഷതകളെ മുൻനിറുത്തി ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു. എങ്കിലും മുൻഗാമികളും പിൻഗാമികളുമായ ക്വുർആൻ വ്യാഖ്യാതാക്കൾ മിക്കവാറും അഭിപ്രായപ്പെടുന്നതും, കൂടുതൽ ശരിയായി തോന്നുന്നതും ദുൽഹജ്ജുമാസത്തിലെ ആദ്യത്തെ പത്ത് ദിവസങ്ങളാണെന്നത്രെ. ഹജ്ജുകർമത്തിന്റെ പ്രധാന ഇനങ്ങളെല്ലാം നടക്കുന്നത് അന്നാണല്ലോ. അവയുടെ പിന്നിലുള്ള ചരിത്രപ്രധാനങ്ങളായ മഹൽസംഭവങ്ങളും അതിന്റെ അടിസ്ഥാനത്തിൽ കൊല്ലംതോറും ആചരിക്കപ്പെട്ടുവരുന്ന സ്മരണകളും അറബികൾക്കെല്ലാം അറിയാവുന്നതുമാണ്. ആ ദിവസങ്ങൾ ജാഹിലിയ്യത്തിലും ഇസ്‌ലാമിലും ആദരണീയ ദിവസങ്ങളുമാണ്. എന്നിരിക്കെ, ആ ദിവസങ്ങളെക്കൊണ്ട് ആണയിടുന്നത് അറബികളുടെ ശ്രദ്ധ പ്രത്യേകമായും, മറ്റുള്ളവരുടേത് പൊതുവിലും ആകർഷിക്കുവാൻ ഉതകുന്നതാണ്.

നബിﷺ ദുൽഹജ്ജിലെ പത്ത് ദിവസങ്ങളെക്കുറിച്ച് ഇപ്രകാരം അരുളിച്ചെയ്തു: 'ഏത് ദിവസങ്ങളിൽ സൽക്കർമം ചെയ്യുന്നതും ഈ ദിവസങ്ങളിൽ ചെയ്യുന്നതിനെക്കാൾ അല്ലാഹുവിങ്കലേക്ക് ഇഷ്ടപ്പെട്ടതായിരിക്കയില്ല.' ഇതുകേട്ടപ്പോൾ: 'അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുന്നതുപോലും ആയിരിക്കുകയില്ലേ?' എന്ന് സ്വഹാബികൾ ചോദിച്ചു. തിരുമേനി ഇങ്ങനെ ഉത്തരം പറഞ്ഞു: 'അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യലും ആവുകയില്ല. പക്ഷേ, തന്റെ ദേഹവും ധനവും കൊണ്ട് പോയിട്ട് അവയിൽ ഒന്നുപോലും മടക്കിക്കൊണ്ടുവരാത്ത (ജീവനും ധനവും ബലിയർപ്പിച്ച) മനുഷ്യനൊഴികെ .' (അ; ബു.)

ഇരട്ടയും ഒറ്റയും –അഥവാ ഇണയുള്ളതും ഇണയില്ലാത്തതും– കൊണ്ടാണ് അടുത്ത രണ്ട് സത്യങ്ങൾ. രണ്ടുകൊണ്ട് ഭാഗിച്ചാൽ ശിഷ്ടം വരാത്ത എണ്ണങ്ങൾക്ക് ഇരട്ട (شَّفْع) എന്നും അല്ലാത്തതിന് ഒറ്റ (وَتْرِ) എന്നും പറയുന്നു. (*) അപ്പോൾ ഈ രണ്ട് ഇനങ്ങളിൽ പെടുത്തുവാൻ കഴിയാത്ത വസ്തുക്കളൊന്നും ഇല്ലെന്ന് കാണാം. മറ്റൊരു വിധ

***(*) ഒറ്റയായത് എന്നർത്ഥത്തിൽ 'വത്ർ' എന്നും, 'വിത്ർ' എന്നും ( وَتْر ، وِتْر ) ഉപയോഗിക്കാറുണ്ട്.***

ത്തിൽ നോക്കുമ്പോൾ യാതൊരു തരത്തിലുള്ള ഇണയോ, തുല്യതയോ, സൗമ്യതയോ, ഒന്നുമില്ലാത്ത എല്ലാനിലക്കും പരിപൂർണമായി ഒറ്റയായുള്ളത് അല്ലാഹു മാത്രമേയുള്ളൂ. അവന്റെ സത്തയിലാകട്ടെ, ഗുണങ്ങളിലാകട്ടെ പ്രവർത്തനങ്ങളിലാകട്ടെ അവന് ഇണയും തുണയും പങ്കും ഇല്ല. അവനല്ലാതെയുള്ള വസ്തുക്കൾ അഥവാ സൃഷ്ടികൾ– എല്ലാംതന്നെ ഒരർത്ഥത്തിലല്ലെങ്കിൽ മറ്റൊരർത്ഥത്തിൽ ഇരട്ടകളായിരിക്കും. അപ്പോൾ, ഈ സത്യവാചകങ്ങളുടെ വിശാലതയും അഗാധതയും ഏറെ ഊഹിക്കാമല്ലോ. ഒരു നബിവചനം ഇവിടെ പ്രസ്താവ്യമാകുന്നു: 'അല്ലാഹു ഒറ്റയാണ്. അവൻ ഒറ്റയെ ഇഷ്ടപ്പെടുന്നു. ആകയാൽ ക്വുർആന്റെ ആൾക്കാരേ, നിങ്ങൾ 'വിത്ർ' നമസ്കാരം *(*)* ചെയ്യുവിൻ' (ദാ; തി.) ഒറ്റകൊണ്ടുദ്ദേശ്യം ഒറ്റ റക്അത്തായി നമസ്കരിക്കുന്ന 'വിത്ർ നമസ്കാരമാ'ണെന്നും, ഇരട്ടകൊണ്ടുദ്ദേശ്യം മറ്റുള്ള നമസ്കാരങ്ങളാണെന്നും ചിലർക്കഭിപ്രായമുണ്ട്. വാസ്തവത്തിൽ ഇതും ഇതുപോലെയുള്ളതുമായ അഭിപ്രായങ്ങൾ ഒറ്റക്കും ഇരട്ടക്കും ചില ഉദാഹരണങ്ങൾ മാത്രമാകുന്നു.

സൂറ: ദാരിയാത്ത് 49 ൽ അല്ലാഹു ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'എല്ലാ വസ്തുക്കളിൽ നിന്നും നാം രണ്ട് ഇണകളെ സൃഷ്ടിച്ചിരിക്കുന്നു.' ഹസൻ ബസ്വരി (റ), സൈദുബ്നു അസ്‌ലം (റ) എന്നിവർ പ്രസ്താവിച്ചതായി ഒരു രിവായത്ത് കാണാം: സൃഷ്ടികളെല്ലാം ഇരട്ടയും ഒറ്റയുമാകുന്നു. അല്ലാഹു അവന്റെ സൃഷ്ടികളെക്കൊണ്ട് സത്യം ചെയ്തിരിക്കുകയാണ്. മുജാഹിദ് (റ) പ്രസ്താവിച്ചതായി ഒരു രിവായത്ത് ഇങ്ങനെയും വന്നിട്ടുണ്ട്: 'അല്ലാഹു ഒറ്റയാണ്, അവന്റെ സൃഷ്ടികൾ ഇരട്ടയും (അഥവാ ഇണയുള്ളതും) ആകുന്നു.' ഇതെല്ലാം കണക്കിലെടുത്തുകൊണ്ടാണ് നാം മുകളിൽ ഇരട്ടക്കും ഒറ്റക്കും നൽകിയ വിവരണം.

അഞ്ചാമത്തെ സത്യം ചരിക്കുന്ന അവസരത്തിൽ രാത്രിയെക്കൊണ്ടാണ്. ചരിക്കുക എന്നത് രാത്രിയുടെ വരവിനെയോ, പോക്കിനെയോ അല്ലെങ്കിൽ അത് നീങ്ങിക്കൊണ്ടിരിക്കുന്നതിനെയോ ഉദ്ദേശിച്ച് പറഞ്ഞതാവാം. പ്രഭാതം രാത്രിയുടെ അവസാനത്തെ കുറിക്കുന്ന സ്ഥിതിക്ക് ഇവിടെ അതിന്റെ പ്രാരംഭത്തെ -വരവിനെ- കുറിക്കുന്നതായിരിക്കുവാനാണ് കൂടുതൽ സാധ്യത തോന്നുന്നത്. അല്ലാഹുവിനറിയാം. പ്രഭാതത്തെപ്പറ്റി പ്രസ്താവിച്ചതുപോലെ അനേകം മാറ്റങ്ങൾ രാത്രിമൂലവും ലോകത്ത് സംഭവിച്ചുകൊണ്ടിരിക്കുന്നുവല്ലോ. അവയെപ്പറ്റി ആലോചിച്ചുനോക്കുവാനും, അതുവഴി ക്വുർആൻ പ്രബോധനം ചെയ്യുന്ന യാഥാർത്ഥ്യങ്ങളെ മനസ്സിലാക്കുവാനും ഇതും ഉപകരിക്കുന്നത് തന്നെ. അടുത്ത വചനങ്ങളിൽ ചില ചരിത്രദൃഷ്ടാന്തങ്ങളെ അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

أَلَمْ تَرَ كَيْفَ فَعَلَ رَبُّكَ بِعَادٍ ﴿٦﴾

**﴾6﴿ നിന്റെ രക്ഷിതാവ് 'ആദി'നെക്കൊണ്ട് എപ്രകാരം ചെയ്തുവെന്ന് നീ കണ്ടില്ലേ?!-**

إِرَمَ ذَاتِ ٱلْعِمَادِ ﴿٧﴾

**﴾7﴿ അതായത് തൂണിന്റെ ആൾക്കാരായ 'ഇറമു' (ഗോത്രം);**

ٱلَّتِى لَمْ يُخْلَقْ مِثْلُهَا فِى ٱلْبِلَٰدِ ﴿٨﴾

**﴾8﴿ (അതെ) രാജ്യങ്ങളിൽ അതുപോലെയുള്ളവർ സൃഷ്ടിക്കപ്പെട്ടിട്ടി**

*(*) ഒന്ന്, മൂന്ന് എന്നിങ്ങനെ ഒറ്റയായ റക്അത്തുകൊണ്ട് അവസാനിപ്പിക്കുന്ന രാത്രിയിലെ സുന്നത്ത് നമസ്കാരമാണ് 'വിത്ർ നമസ്കാരം'.*

ല്ലാത്ത (ആ ഗോത്രം);-

وَثَمُودَ ٱلَّذِينَ جَابُوا۟ ٱلصَّخْرَ بِٱلْوَادِ ﴿٩﴾

﴾9﴿ താഴ്‌വരയിൽ പാറവെട്ടി (കെട്ടിടങ്ങൾ) ഉണ്ടാക്കിയവരായ 'ഥമൂദി'നെക്കൊണ്ടും;

وَفِرْعَوْنَ ذِى ٱلْأَوْتَادِ ﴿١٠﴾

﴾10﴿ കുറ്റികളുടെ ആളായ ഫിർഔനെക്കൊണ്ടും;

ٱلَّذِينَ طَغَوْا۟ فِى ٱلْبِلَـٰدِ ﴿١١﴾

﴾11﴿ (അതെ) രാജ്യങ്ങളിൽ അതിക്രമം നടത്തിയവർ.

فَأَكْثَرُوا۟ فِيهَا ٱلْفَسَادَ ﴿١٢﴾

﴾12﴿ അങ്ങനെ, അവർ അതിൽ കുഴപ്പം വർദ്ധിപ്പിച്ചു.

فَصَبَّ عَلَيْهِمْ رَبُّكَ سَوْطَ عَذَابٍ ﴿١٣﴾

﴾13﴿ അതിനാൽ നിന്റെ റബ്ബ് അവരുടെ മേൽ ശിക്ഷയുടെ ചമ്മട്ടി ചൊരിഞ്ഞു.

إِنَّ رَبَّكَ لَبِٱلْمِرْصَادِ ﴿١٤﴾

﴾14﴿ നിശ്ചയമായും, നിന്റെ റബ്ബ് പതിസ്ഥാനത്ത് (വീക്ഷിച്ചു കൊണ്ടിരിക്കുക) തന്നെയാണ്.

---

﴾6﴿ أَلَمْ تَرَ നീ കണ്ടില്ലേ كَيْفَ فَعَلَ എങ്ങനെ ചെയ്തുവെന്ന് رَبُّكَ നിന്റെ റബ്ബ് بِعَادٍ ആദിനെക്കൊണ്ട് ﴾7﴿ إِرَمَ അതായത് ഇറമിനെക്കൊണ്ട് ذَاتِ الْعِمَادِ തൂണിന്റെ (സ്തംഭത്തിന്റെ)തായ ﴾8﴿ الَّتِي لَمْ يُخْلَقْ സൃഷ്ടിക്കപ്പെട്ടിട്ടില്ലാത്തതായ مِثْلُهَا അതുപോലെയുള്ള(വർ) فِي الْبِلَادِ രാജ്യങ്ങളിൽ, നാടുകളിൽ ﴾9﴿ وَثَمُودَ ഥമൂദിനെക്കൊണ്ടും الَّذِينَ جَابُوا വെട്ടി (തുരന്ന്) ഉണ്ടാക്കിയവരായ الصَّخْرَ പാറ بِالْوَادِ താഴ്‌വരയിൽ ﴾10﴿ وَفِرْعَوْنَ ഫിർഔനെകൊണ്ടും ذِي الْأَوْتَادِ ആണികളുടെ ആളായ ﴾11﴿ الَّذِينَ طَغَوْا അതിക്രമം (ധിക്കാരം) ചെയ്തവർ فِي الْبِلَادِ രാജ്യങ്ങളിൽ ﴾12﴿ فَأَكْثَرُوا فِيهَا എന്നിട്ട് അതിൽ അവർ വർദ്ധിപ്പിച്ചു الْفَسَادَ കുഴപ്പം, നാശം ﴾13﴿ فَصَبَّ عَلَيْهِمْ അപ്പോൾ അവരുടെമേൽ ചൊരിഞ്ഞു رَبُّكَ നിന്റെ റബ്ബ് سَوْطَ عَذَابٍ ശിക്ഷയുടെ ചമ്മട്ടി ﴾14﴿ إِنَّ رَبَّكَ നിശ്ചയമായും നിന്റെ റബ്ബ് لَبِالْمِرْصَادِ പതി (കാവൽ) സ്ഥാനത്തുതന്നെ

---

ആദ്ഗോത്രം, ഥമൂദ്ഗോത്രം, ഫിർഔനും ആൾക്കാരും എന്നിവരെല്ലാം ഭൂമിയിൽ നടത്തിയ ധിക്കാരത്തിന്റെയും അതിന്റെ ഫലമായി അവർ അനുഭവിക്കേണ്ടിവന്ന ശിക്ഷയുടെയും ചരിത്രങ്ങളെ ഒന്ന് ഓർമിപ്പിക്കുക മാത്രമാണ് ഈ വചനങ്ങളിൽ ചെയ്തിരിക്കുന്നത്. മൂന്നുകൂട്ടരെപ്പറ്റിയും ക്വുർആനിൽ പലപ്പോഴും പ്രസ്താവിക്കപ്പെട്ടിട്ടുള്ളതാണ്. ഇറമ് (إِرَمَ) എന്ന് പേരുള്ള ഒരാളുടെ സന്തതികളായിരുന്നു ആദ് ജനതയെന്നും,

അതുകൊണ്ടാണ് അവർക്ക് 'ഇറമ്' എന്നൊരു വർഗപ്പേരുണ്ടായതെന്നുമാണ് പല വ്യാഖ്യാതാക്കളും പറയുന്നത്. പിതാമഹന്റെ പേർ ഗോത്രത്തിന്റെയും, വംശത്തിന്റെയും പേരായി സ്വീകരിക്കൽ അറബികളുടെ പാരമ്പര്യ പതിവുമാണ്. അവരുടെ പ്രധാന പട്ടണത്തിന്റെയോ, വാസസ്ഥലത്തിന്റെയോ പേരായിരുന്നു അതെന്നും അഭിപ്രായങ്ങളുണ്ട്. രാജ്യത്തിന്റെ പേരിലും ഗോത്രങ്ങൾ അറിയപ്പെടാറുണ്ട്താനും. والله اعلم

ذَاتِ الْعِمَادِ (തൂണിന്റെ ആളുകൾ) എന്ന് 'ആദി'നെ വിശേഷിപ്പിച്ചതിന്റെ താൽപര്യം സൂറ: ശുഅറാഉ് 128 ൽ നിന്നും അതിന്റെ വിവരണത്തിൽനിന്നും മനസ്സിലാക്കാം. ഉയർന്ന കുന്നുകളിലും മറ്റും അനാവശ്യമായി ഉന്നതസ്തംഭങ്ങളും കെട്ടിടങ്ങളും അവർ നിർമിച്ചിരുന്നതായി അവിടെ പ്രസ്താവിച്ചിരിക്കുന്നു. അവരുടെ താമസം ഉയർന്ന തൂൺകാലുകളിൽ കെട്ടിയുണ്ടാക്കിയ തമ്പുകളിലായിരുന്നതുകൊണ്ടാണ് അങ്ങനെ പറഞ്ഞതെന്നും അഭിപ്രായമുണ്ട്. ഏതായാലും വലുപ്പത്തിലും കയ്യൂക്കിലും നിസ്തുല്യരായിരുന്നു ആ ജനത. അതാണ് 8 -ാം വചനത്തിൽ ചൂണ്ടിക്കാട്ടിയിരിക്കുന്നത്. വമ്പിച്ച പാറകൾ വെട്ടിത്തുരന്ന് വീടും കെട്ടിടവും നിർമിക്കുക ഥമൂദ് ഗോത്രത്തിന്റെ പതിവായിരുന്നു. അതാണ് 9 -ാം വചനത്തിൽ പ്രസ്താവിക്കുന്നത്. ذِي الْأَوْتَادِ (കുറ്റികളുടെ ആൾ) എന്ന് ഫിർഔനെ വിശേഷിപ്പിച്ചതിന്റെ താൽപര്യം അവന്റെ അധികാരശക്തിയും മറ്റും ചൂണ്ടിക്കാണിക്കലാണ് എന്നും 'കുറ്റികൾ' കൊണ്ടുള്ള വിവക്ഷ രണ്ടുമൂന്ന് പ്രകാരത്തിൽ ആയിരിക്കാനിടയുണ്ടെന്നും സൂറ: സ്വാദ്, 12 ന്റെ വിവരണത്തിൽ നാം മുമ്പ് വിവരിച്ചിട്ടുണ്ട്. ഈ മൂന്ന് കൂട്ടരും ചെയ്ത അക്രമങ്ങളുടെ രത്നച്ചുരുക്കമാണ് 11, 12 വചനങ്ങളിൽ കാണുന്നത്. എല്ലാവർക്കും അനുഭവപ്പെട്ട ശിക്ഷകളുടെ കാഠിന്യവും വലുപ്പവും ചൂണ്ടിക്കാട്ടുന്നതാണ് 13 -ാം വചനത്തിൽ 'ശിക്ഷയുടെ ചമ്മട്ടി ചൊരിഞ്ഞു' എന്ന അലങ്കാര വാക്യം. കാലവ്യത്യാസമോ തരവ്യത്യാസമോ ഇല്ലാതെ എല്ലാവരുടെയും സ്ഥിതിഗതികളെ എല്ലായ്പ്പോഴും അല്ലാഹു വീക്ഷിച്ചും കണ്ടറിഞ്ഞും കൊണ്ടിരിക്കുന്നുണ്ടെന്നും, ഓരോരുത്തരുടെ പേരിലും അവൻ തക്ക നടപടി എടുക്കുമെന്നും താക്കീത് ചെയ്യുന്നതാണ് 14 -ാം വചനം.

فَأَمَّا ٱلْإِنسَـٰنُ إِذَا مَا ٱبْتَلَىٰهُ رَبُّهُۥ فَأَكْرَمَهُۥ وَنَعَّمَهُۥ فَيَقُولُ رَبِّىٓ أَكْرَمَنِ ﴿١٥﴾

**《15》 എന്നാൽ മനുഷ്യനോ, അവനെ അവന്റെ റബ്ബ് പരീക്ഷണം ചെയ്കയും, എന്നിട്ടവനെ ആദരിക്കുകയും, അവന് സൗഖ്യം നൽകുകയും ചെയ്താൽ- അപ്പോൾ അവൻ പറയും' 'എന്റെ റബ്ബ് എന്നെ ആദരിച്ചിരിക്കുന്നു' എന്ന്!**

وَأَمَّآ إِذَا مَا ٱبْتَلَىٰهُ فَقَدَرَ عَلَيْهِ رِزْقَهُۥ فَيَقُولُ رَبِّىٓ أَهَـٰنَنِ ﴿١٦﴾

**《16》 എനി, അവനെ പരീക്ഷണം ചെയ്യുകയും, എന്നിട്ട് അവന്റെമേൽ അവന്റെ ഉപജീവനം കുടുസ്സാക്കുക [പരിമിതപ്പെടുത്തുക]യും ചെയ്താലോ, അപ്പോൾ അവൻ പറയും; 'എന്റെ റബ്ബ് എന്നെ അപമാനിച്ചിരിക്കുന്നു' എന്ന്!**

﴾15﴿ فَأَمَّا എന്നാൽ, അപ്പോഴോ إِذَامَاابْتَلَاهُ الإِنْسَانُ മനുഷ്യൻ അവനെ പരീക്ഷണം ചെയ്താൽ رَبُّهُ അവന്റെ റബ്ബ് فَأَكْرَمَهُ എന്നിട്ടവനെ ആദരിച്ചു وَنَعَّمَهُ അവന് സൗഖ്യം നൽകുകയും ചെയ്തു فَيَقُولُ അപ്പോഴവൻ പറയും رَبِّي എന്റെ റബ്ബ് أَكْرَمَنِ എന്നെ ആദരിച്ചു, മാനിച്ചു ﴾16﴿ وَأَمَّاإِذَامَاابْتَلَاهُ അപ്പോൾ (എന്നാൽ, എനി) അവനെ പരീക്ഷിച്ചാൽ فَقَدَرَ എന്നിട്ട് കണക്കാക്കി (കുടുസ്സാക്കി- പരിമിതപ്പെടുത്തി) عَلَيْهِ അവന്റെമേൽ رِزْقَهُ അവന്റെ ഉപജീവനം (ആഹാരം) فَيَقُولُ അപ്പോഴവൻ പറയും رَبِّي എന്റെ റബ്ബ് أَهَانَنِ എന്നെ അപമാനപ്പെടുത്തി, നിന്ദിച്ചു

---

മനുഷ്യരിൽ പൊതുവിൽ കാണപ്പെടുന്ന ഒരു സ്വഭാവമാണിത്. സുഖസൗകര്യങ്ങൾ ലഭിക്കുമ്പോൾ, അത് അല്ലാഹുവിന് തന്നോടുള്ള പ്രത്യേക സ്നേഹംകൊണ്ടും, തനിക്ക് അല്ലാഹുവിങ്കൽ പ്രത്യേക സ്ഥാനമുള്ളതുകൊണ്ടും ലഭിച്ചതാണെന്ന് വിശ്വസിക്കുകയും, അതിൽ അഭിമാനംകൊള്ളുകയും ചെയ്യുക. നേരെമറിച്ച് ഉപജീവനമാർഗത്തിലും സുഖസൗകര്യങ്ങളിലും കുറവുവരുമ്പോൾ, തന്നെ അല്ലാഹു അവഗണിച്ചിരിക്കയാണെന്നും അപമാനിച്ചിരിക്കയാണെന്നും പരാതിപ്പെടുകയും ചെയ്യുക. വാസ്തവത്തിൽ, ഐഹികമായ സുഖസൗകര്യങ്ങളാകട്ടെ, വിഷമങ്ങളാകട്ടെ അല്ലാഹുവിങ്കൽ മനുഷ്യനുള്ള സ്നേഹത്തിന്റെയോ വെറുപ്പിന്റെയോ മാനദണ്ഡമായി കണക്കാക്കാവതല്ല.സന്തോശത്തിലും സൗകര്യത്തിലും നന്ദി കാണിക്കുകയും സന്താപത്തിലും ഞെരുക്കത്തിലും ക്ഷമകാണിക്കുകയും ചെയ്യുന്നപക്ഷം രണ്ടും അവന് ഗുണകരമായിക്കലാശിക്കും. ഇല്ലെങ്കിൽ രണ്ടും ദോഷകരമായിരിക്കും.

كَلَّا ۖ بَل لَّا تُكْرِمُونَ ٱلْيَتِيمَ ﴿١٧﴾

**﴾17﴿ അങ്ങനെ വേണ്ട! പക്ഷേ, (അതിനും പുറമെ) നിങ്ങൾ അനാഥയെ ആദരിക്കുന്നില്ല.**

وَلَا تَحَـٰٓضُّونَ عَلَىٰ طَعَامِ ٱلْمِسْكِينِ ﴿١٨﴾

**﴾18﴿ പാവപ്പെട്ടവന്റെ ഭക്ഷണത്തെപ്പറ്റി നിങ്ങൾ പരസ്പരം പ്രോത്സാഹനം നൽകുന്നുമില്ല.**

وَتَأْكُلُونَ ٱلتُّرَاثَ أَكْلًا لَّمًّا ﴿١٩﴾

**﴾19﴿ അനന്തരാവകാശത്തെ നിങ്ങൾ അടക്കി കൂട്ടിയ തീറ്റ തിന്നുകയും ചെയ്യുന്നു.**

وَتُحِبُّونَ ٱلْمَالَ حُبًّا جَمًّا ﴿٢٠﴾

**﴾20﴿ ധനത്തെ നിങ്ങൾ അമിതമായ സ്നേഹം സ്നേഹിക്കുകയും ചെയ്യുന്നു.**

---

﴾17﴿ كَلَّا അങ്ങനെയല്ല, വേണ്ട بَلْ പക്ഷേ, എന്നാൽ لاتُكْرِمُونَ നിങ്ങൾ ആദരിക്കുന്നില്ല, മാനിക്കുന്നില്ല الْيَتِيمَ അനാഥക്കുട്ടിയെ ﴾18﴿ وَلاتَحَاضُّونَ നിങ്ങൾ പരസ്പരം പ്രോത്സാഹിപ്പിക്കുന്നുമില്ല عَلَىٰطَعَامِ ഭക്ഷണത്തെപ്പറ്റി الْمِسْكِينِ സാധുവിന്റെ, പാവപ്പെട്ട

വന്റെ, അഗതിയുടെ ﴾19﴿ وَتَأْكُلُونَ നിങ്ങൾ തിന്നുകയും ചെയ്യുന്നു التُّرَاثَ അനന്തര സ്വത്ത് أَكْلًا ഒരു തീറ്റ, തിന്നൽ لَمًّا അടക്കി (ഒരുക്കൂട്ടി) ക്കൊണ്ടുള്ള ﴾20﴿ وَتُحِبُّونَ നിങ്ങൾ സ്നേഹിക്കയും ചെയ്യുന്നു الْمَالَ സ്വത്ത്, ധനം حُبًّا ഒരു സ്നേഹം جَمًّا അമിതമായ, കഠിനമായ, വല്ലാതെ

---

മേൽപറഞ്ഞതാണ് നിങ്ങളുടെ സ്വഭാവം. അത് നന്നല്ല. നിങ്ങൾ വേണ്ടത് അങ്ങനെയല്ല, സുഖസൗകര്യങ്ങളിൽ നന്ദികാണിക്കുകയും, വിഷമങ്ങളിൽ ക്ഷമകൈക്കൊള്ളുകയുമാണ് നിങ്ങൾ ചെയ്യേണ്ടത്. അത് രണ്ടും നിങ്ങൾ ചെയ്യുന്നില്ലെന്ന് മാത്രമല്ല, അനാഥകളുടെയും പാവങ്ങളുടെയും കാര്യത്തിൽ നിങ്ങൾ ശ്രദ്ധപതിക്കുന്നുമില്ല. ഏതെങ്കിലും വിധേന സ്വത്തുവാരിക്കൂട്ടി ഉപയോഗിക്കുകയും, ധനത്തോട് അമിതമായ മോഹംവെച്ച് പുലർത്തിക്കൊണ്ടിരിക്കുകയും ചെയ്യുന്നു എന്ന് സാരം.

അല്ലാഹു ഇവിടെ ഉപയോഗിച്ച വാക്കുകൾ ശ്രദ്ധിച്ചു നോക്കുക. അനാഥകളെ സഹായിക്കുന്നില്ലെന്നോ, സാധുക്കൾക്ക് ഭക്ഷണം നൽകുന്നില്ലെന്നോ അല്ല അല്ലാഹു പറഞ്ഞത്. അനാഥകളെ ആദരിക്കുന്നില്ലെന്നും, സാധുക്കളുടെ ഭക്ഷണവിഷയത്തിൽ പരസ്പരം പ്രോത്സാഹനം നൽകുന്നില്ലെന്നുമാണ് ആക്ഷേപിച്ചിരിക്കുന്നത്. അനാഥകൾക്ക് ഭക്ഷണം തുടങ്ങിയ ആവശ്യങ്ങൾ നിർവഹിച്ചുകൊടുത്താലും പോര. അവരെ മാനിക്കുകയും ആദരിക്കുകയുംകൂടിവേണ്ടതുണ്ട്. സാധുക്കളുടെ വിശപ്പടക്കുവാനുള്ള ആഹാരം കൊടുത്താലും പോര, അവരുടെ വിഷയത്തിൽ പരസ്പരം സഹകരിച്ചു കൂട്ടായ പരിശ്രമങ്ങൾ നടത്തുകയും വേണ്ടതുണ്ട്. എന്നൊക്കെയാണ് അതിലടങ്ങിയ സൂചനകൾ.

അന്യായമായ മാർഗങ്ങളും ദുസ്സാമർത്ഥ്യവും വഴി അനന്തരാവകാശികളെ കബളിപ്പിക്കുകയും അക്രമിക്കുകയും ചെയ്യുക, അന്യരുടെ അവകാശങ്ങളെ പിടിച്ചെടുക്കുക ഇതെല്ലാം ഇന്ന് പരക്കെകാണാവുന്ന സ്വഭാവങ്ങളാണ്. ധനമോഹത്തെക്കുറിച്ചും, അത് വാരിക്കൂട്ടുന്നതിലും ഉപയോഗിക്കുന്നതിലുമുള്ള താൽപര്യത്തെക്കുറിച്ചും പറയേണ്ടതുമില്ല. എന്ത് മാർഗം സ്വീകരിച്ചും ധനം സമ്പാദിക്കണം, ആർഭാടമായി കഴിഞ്ഞുകൂടണം എന്ന വിചാരമാണ് മിക്ക മനുഷ്യർക്കും ഉള്ളത്. തങ്ങളുടെ ജീവിതലക്ഷ്യംതന്നെ ധനസമ്പാദനവും ആഡംബര ജീവിതവുമാണ് അവരുടെ ദൃഷ്ടിയിൽ. ഇന്ന് ലോകത്ത് നടക്കുന്ന അനീതികളുടെയും അഴിമതികളുടെയും മൂലകാരണങ്ങൾ പരിശോധിച്ചാൽ അവയിൽ ഏറിയകൂറും ധനമോഹത്തിൽനിന്ന് ഉടലെടുത്തതായിരിക്കും. വാസ്തവത്തിൽ ധനം ഒരു ശപിക്കപ്പെട്ട വസ്തുവായതുകൊണ്ടല്ല ഇത്. പക്ഷേ, അതിന് അളവിൽ കവിഞ്ഞ പ്രാധാന്യം നൽകുന്നതും, അത് ന്യായമായ രൂപത്തിൽ സമ്പാദിക്കാതിരിക്കുന്നതും, വിനിയോഗിക്കേണ്ട പ്രകാരം വിനിയോഗിക്കാതിരിക്കുന്നതുമാണ് ശാപഹേതു.

നബിﷺ പറയുന്നു: 'ഹേ, ആദമിന്റെ മകനേ, (അത്യാവശ്യം കഴിച്ചു) മിച്ചമുള്ളത് ചിലവഴിക്കൽ നിനക്ക് ഗുണകരമാണ്. അത് പിടിച്ചുവെക്കുന്നത് നിനക്ക് ദോഷകരവുമാണ്. അത്യാവശ്യമായതിനെപ്പറ്റി നീ ആക്ഷേപിക്കപ്പെടുന്നതല്ല. നീ പ്രാരാബ്ധം വഹിക്കുന്നവരെക്കൊണ്ട് നീ ആരംഭിക്കണം (നീ ചിലവുകൊടുക്കേണ്ടുന്ന ഭാര്യാമക്കൾ മുതലായവരുടെ കാര്യത്തിൽ നീ മുൻഗണന നൽകണം.) മേലേകൈ (കൊടുക്കുന്ന കൈ) താഴേകൈയിനെ (വാങ്ങുന്ന കൈയിനെ)ക്കാൾ ഉത്തമമാണ്.' (മു.) മറ്റൊരു നബിവചനത്തിൽ ഇപ്രകാരം കാണാം: 'അല്ലാഹു തന്നെയാണ! ദാരിദ്ര്യത്തെയല്ല ഞാൻ നിങ്ങളെക്കുറിച്ച് ഭയപ്പെടുന്നത്. പക്ഷേ, നിങ്ങളുടെ മുമ്പുണ്ടായിരുന്നവർ വിശാലമാക്കപ്പെട്ട

തുപോലെ നിങ്ങൾക്ക് ഐഹികജീവിതം വിശാലമാക്കപ്പെടുകയും, അങ്ങനെ അവർ അന്യോന്യം വഴക്കടിച്ചിരുന്നതുപോലെ നിങ്ങൾ അന്യോന്യം വഴക്കടിക്കുകയും ചെയ്യുന്നതാണ് ഞാൻ ഭയപ്പെടുന്നത്. അപ്പോൾ, അവരെ അത് നാശത്തിലാക്കിയതുപോലെ നിങ്ങളെയും അത് നാശത്തിലകപ്പെടുത്തിക്കളയും.' (ബു; മു.)

كَلَّآ إِذَا دُكَّتِ ٱلْأَرْضُ دَكًّا دَكًّا ﴿٢١﴾

**《21》 വേണ്ടാ! -ഭൂമി ഒരു പൊടി പൊടിക്കൽ പൊടിക്കപ്പെട്ടാൽ!-**

وَجَآءَ رَبُّكَ وَٱلْمَلَكُ صَفًّا صَفًّا ﴿٢٢﴾

**《22》 നിന്റെ റബ്ബും അണിയണിയായി മലക്കുകളും വരുകയും (ചെയ്താൽ)!-**

وَجِاْىٓءَ يَوْمَئِذٍۭ بِجَهَنَّمَ ۚ يَوْمَئِذٍ يَتَذَكَّرُ ٱلْإِنسَٰنُ وَأَنَّىٰ لَهُ ٱلذِّكْرَىٰ ﴿٢٣﴾

**《23》 അന്ന് 'ജഹന്നം' [നരകം] കൊണ്ട് വരപ്പെടുകയും ചെയ്യും. അന്നത്തെ ദിവസം, മനുഷ്യന് ഓർമ വരുന്നതാണ്. എവിടെ നിന്നാണ് അവന് ഓർമ (വന്നത്)?! [എന്താണതുകൊണ്ട് പ്രയോജനം?!]**

يَقُولُ يَٰلَيْتَنِى قَدَّمْتُ لِحَيَاتِى ﴿٢٤﴾

**《24》 അവൻ പറയും: 'അയ്യോ! ഞാൻ എന്റെ (ഈ) ജീവിതത്തിനു വേണ്ടി മുൻ(കൂട്ടി) ചെയ്തുവെച്ചിരുന്നെങ്കിൽ നന്നായേനെ!'**

فَيَوْمَئِذٍ لَّا يُعَذِّبُ عَذَابَهُۥٓ أَحَدٌ ﴿٢٥﴾

**《25》 അപ്പോൾ- അന്നത്തെ ദിവസം, അവന്റെ [അല്ലാഹുവിന്റെ] ശിക്ഷ ഒരാളും ശിക്ഷിക്കയില്ല;**

وَلَا يُوثِقُ وَثَاقَهُۥٓ أَحَدٌ ﴿٢٦﴾

**《26》 അവന്റെ പിടിച്ചു ബന്ധിക്കൽ ഒരാളും പിടിച്ചു ബന്ധിക്കുന്നതുമല്ല.**

---

《21》 كَلَّا വേണ്ടാ, അങ്ങനെയല്ല إِذَا دُكَّتِ പൊടിയാക്കപ്പെട്ടാൽ الْأَرْضُ ഭൂമി دَكًّا دَكًّا ഒരു പൊടിപൊടിക്കൽ 《22》 وَجَاءَ വരുകയും رَبُّكَ നിന്റെ റബ്ബ് وَالْمَلَكُ മലക്കുകളും صَفًّا صَفًّا അണിയണി (വരിവരി)യായി 《23》 وَجِيءَ വരപ്പെടുകയും ചെയ്യും يَوْمَئِذٍ അന്ന് بِجَهَنَّمَ ജഹന്നം (നരകം) കൊണ്ട് يَوْمَئِذٍ അന്ന്, ആ ദിവസം يَتَذَكَّرُ ഓർമിക്കും الْإِنْسَانُ മനുഷ്യൻ وَأَنَّىٰ لَهُ അവന് എവിടെ നിന്നാണ്, എങ്ങനെയാണ് الذِّكْرَىٰ ഓർമ, സ്മരണ,

قَدَّمْتُ ഉപദേശം ﴾24﴿ يَقُولُ അവൻ പറയും يَالَيْتَنِي അയ്യോ ഞാനായിരുന്നെങ്കിൽ ഞാൻ മുൻ ചെയ്തുവെച്ചു لِحَيَاتِي എന്റെ (ഈ) ജീവിതത്തിനുവേണ്ടി, എന്റെ (കഴിഞ്ഞ) ജീവിതത്തിൽ ﴾25﴿ فَيَوْمَئِذٍ അപ്പോൾ അന്ന് لَا يُعَذِّبُ ശിക്ഷിക്കയില്ല عَذَابَهُ അവന്റെ ശിക്ഷ, അവൻ ശിക്ഷിക്കും പ്രകാരം أَحَدٌ ഒരാളും ﴾26﴿ وَلَا يُوثِقُ പിടിച്ചു ബന്ധിക്ക(കെട്ടുക)യുമില്ല وَثَاقَهُ അവന്റെ പിടിച്ചു ബന്ധിക്കൽ, ബന്ധിക്കും പ്രകാരം أَحَدٌ ഒരാളും

---

ഭൂമി പൊടിപൊടിയായി നിരത്തപ്പെടുമെന്ന് പറഞ്ഞത് ഖിയാമത്തുനാളിനെ സംബന്ധിച്ചും, അല്ലാഹുവും മലക്കുകളും വരുമെന്ന് പറഞ്ഞത് വിചാരണയെ സംബന്ധിച്ചുമാകുന്നു. സർവാധിപതിയായ ലോകനിയന്താവിന്റെ മുമ്പിൽ യാതൊരു അഭിഭാഷകനോ മദ്ധ്യവർത്തിയോ കൂടാതെ സൃഷ്ടികളാകമാനം വിചാരണ നടത്തപ്പെടുന്ന ആ ഘട്ടത്തിൽ, അല്ലാഹുവിന്റെ മഹാ സൃഷ്ടികളായ കണക്കറ്റ മലക്കുകൾ വരിവരിയായി ആ മഹാസദസ്സിനെ വലയം ചെയ്തിരിക്കും. ജഹന്നമാകുന്ന നരകം അവിടെ പ്രദർശിപ്പിക്കപ്പെട്ടിരിക്കയും ചെയ്യും. ഈ സന്ദർഭത്തിൽ പാപിയായ മനുഷ്യന് അവൻ ചെയ്ത തെറ്റുകുറ്റങ്ങളെല്ലാം താനേ ഓർമവരും. അയ്യോ! കഴിഞ്ഞ ജീവിതത്തിൽവെച്ച് ഈ ജീവിതത്തിനുവേണ്ടി സൽക്കർമങ്ങൾ ചെയ്തുവെച്ചിരുന്നെങ്കിൽ എത്ര നന്നായേനേ! എന്ന് അവൻ വിലപിക്കും. പക്ഷേ, അപ്പോഴത്തെ ഓർമകൊണ്ടും ഖേദംകൊണ്ടും ഫലമെന്ത്?! ശിക്ഷയിൽനിന്ന് അവന് ഒഴിവില്ല. അല്ലാഹുവിന്റെ പിടുത്തത്തിൽനിന്ന് അവന് രക്ഷയുമില്ല. അക്രമത്തിലും അനീതിയിലും കാലം കഴിച്ചുകൂട്ടിയ ഫിർഔനും കൂട്ടരുമാകട്ടെ, ആദും ഥമൂദുമാകട്ടെ, എന്നുവേണ്ട അല്ലാഹു അല്ലാത്ത ആരാകട്ടെ, അല്ലാഹുവിന്റെ ശിക്ഷക്ക് സമാനമായ ശിക്ഷ ശിക്ഷിക്കുവാനോ, അവൻ പിടിച്ചു ബന്ധിക്കുന്നതുപോലെ ബന്ധിക്കുവാനോ കഴിവുള്ളവരില്ല.

നബിﷺ പ്രസ്താവിച്ചതായി അദിയ്യുബ്നു ഹാതിം (റ) ഉദ്ധരിക്കുന്നു: 'നിങ്ങളിൽ ഒരാളുംതന്നെ അവന്റെയും അവന്റെ റബ്ബിന്റെയും ഇടയിൽ ഒരു അഭിഭാഷകനാകട്ടെ, മറവുണ്ടാക്കുന്ന ഏതെങ്കിലും മറയാകട്ടെ ഒന്നുമില്ലാതെ അവന്റെ റബ്ബ് അവനോട് സംസാരിക്കാതിരിക്കയില്ല. അപ്പോൾ, അവൻ വലത്തോട്ട് നോക്കും. താൻ മുമ്പ് ചെയ്തുവെച്ചതല്ലാതെ അവൻ ഒന്നും കാണുകയില്ല. തന്റെ ഇടത്തോട്ട് നോക്കും. മുൻ ചെയ്തുവെച്ചതല്ലാതെ കാണുകയില്ല. മുന്നോട്ടുനോക്കും. അപ്പോൾ തന്റെ മുഖത്തിനുനേരെ നരകമല്ലാതെ മറ്റൊന്നും കാണുകയില്ല. അതുകൊണ്ട് നിങ്ങൾ ഒരു കാരക്കപ്പൊളി (ധർമം ചെയ്തു) കൊണ്ടെങ്കിലും നരകത്തെ സൂക്ഷിച്ചുകൊള്ളുവിൻ.' (ബു; മു.) തിരുമേനി പ്രസ്താവിച്ചതായി ഇബ്നു മസ്ഊദ് (റ) ഇങ്ങനെ ഉദ്ധരിച്ചിരിക്കുന്നു: 'അന്നത്തെ ദിവസം 'ജഹന്നം' കൊണ്ടുവരപ്പെടും. അതിന് എഴുപതിനായിരം കടിഞ്ഞാൺ ഉണ്ടായിരിക്കും. ഓരോ കടിഞ്ഞാണൊന്നിച്ച് എഴുപതിനായിരം മലക്കുകളും ഉണ്ടായിരിക്കും. അവർ അത് വലിച്ചുകൊണ്ടുവരുന്നതാണ്.' (മു; തി.)

لِحَيَاتِى (ലിഹയാത്തീ) എന്ന വാക്കിന് എന്റെ ജീവിതത്തിനുവേണ്ടി എന്നും, എന്റെ ജീവിതകാലത്ത് എന്നും അർത്ഥം വരാം. ഒന്നാമത്തെതനുസരിച്ച്– അതാണ് നാം മുകളിൽകൊടുത്തത്– 'ജീവിതം കൊണ്ടുദ്ദേശ്യം പരലോകജീവിതവും, രണ്ടാമത്തെതനുസരിച്ച് ഉദ്ദേശ്യം ഇഹലോക ജീവിതവുമായിരിക്കും. രണ്ടായാലും ആശയം ഒന്നുതന്നെ. മനുഷ്യരെക്കുറിച്ച് പൊതുവിലാണ് ഈ വചനങ്ങളിൽ സംസാരമെങ്കിലും ശിക്ഷയെക്കുറിച്ചുള്ള താക്കീത് ബാധകമാകുന്നത് കുറ്റവാളികളായ ദുർമാർഗികൾക്കായിരിക്കുമല്ലോ. സൻമാർഗികളായ ആളുകളെ അല്ലാഹു സ്വാഗതം ചെയ്യുന്നത് നോക്കുക;–

يَـٰٓأَيَّتُهَا ٱلنَّفْسُ ٱلْمُطْمَئِنَّةُ ﴿٢٧﴾

《27》 'ഹേ, സമാധാനമടഞ്ഞ ആത്മാവേ!-

ٱرْجِعِىٓ إِلَىٰ رَبِّكِ رَاضِيَةً مَّرْضِيَّةً ﴿٢٨﴾

《28》 തൃപ്തിപ്പെട്ടുകൊണ്ട്, തൃപ്തി ലഭിച്ചുകൊണ്ട്, നീ നിന്റെ രക്ഷിതാവിങ്കലേക്ക് മടങ്ങിക്കൊള്ളുക.

فَٱدْخُلِى فِى عِبَـٰدِى ﴿٢٩﴾

《29》 എന്നിട്ട് എന്റെ അടിയാൻമാരിൽ പ്രവേശിച്ചുകൊള്ളുക.

وَٱدْخُلِى جَنَّتِى ﴿٣٠﴾

《30》 എന്റെ സ്വർഗത്തിലും പ്രവേശിച്ചുകൊള്ളുക.'

---

《27》 يَاأَيَّتُهَاالنَّفْسُ ഹേ, ആത്മാവേ الْمُطْمَئِنَّةُ സമാധാനമടഞ്ഞ, മനസ്സമാധാനമുള്ള 《28》 ارْجِعِي നീ മടങ്ങിക്കൊള്ളുക إِلَىٰ رَبِّكِ നിന്റെ റബ്ബിങ്കലേക്ക് رَاضِيَةً തൃപ്തിപ്പെട്ടുകൊണ്ട് مَرْضِيَّةً തൃപ്തിയാക്കപ്പെട്ടു (തൃപ്തി ലഭിച്ചു)കൊണ്ട് 《29》 فَادْخُلِي എന്നിട്ട് പ്രവേശിച്ചുകൊള്ളുക فِي عِبَادِي എന്റെ അടിയാൻമാരിൽ 《30》 وَادْخُلِي പ്രവേശിക്കയും ചെയ്യുക جَنَّتِي എന്റെ സ്വർഗത്തിൽ

---

സൃഷ്ടിച്ചു രക്ഷിച്ചുവരുന്ന റബ്ബിൽ വിശ്വസിച്ചും, അവന്റെ മഹത്വങ്ങളും പരമോൽകൃഷ്ടതയും മനസ്സിലാക്കിയും, അവനെമാത്രം ആരാധിച്ചും, അവനോട്മാത്രം സഹായമർത്ഥിച്ചും, അവന്റെ വിധിവിലക്കുകളും നിയമനിർദ്ദേശങ്ങളും അനുസരിച്ചും, സന്തോഷത്തിൽ നന്ദിയും സന്താപത്തിൽ ക്ഷമയും സ്വീകരിച്ചുകൊണ്ട് ഐഹിക ജീവിതം നയിച്ച ശുദ്ധാത്മാക്കളത്രെ 'സമാധാനമടഞ്ഞ ആത്മാക്കൾ' (النَّفْسُ الْمُطْمَئِنَّةُ) ഭയമോ, വ്യസനമോ, ആശങ്കയോ, നിരാശയോ, മോഹഭംഗമോ ഒന്നും അവരെ ബാധിക്കുന്നതല്ല. അവരത്രെ മനസ്സമാധാനമടഞ്ഞ ഭാഗ്യവാൻമാർ.

وَيَهْدِي إِلَيْهِ مَنْ أَنَابَ الَّذِينَ آمَنُوا وَتَطْمَئِنُّ قُلُوبُهُم بِذِكْرِ اللَّهِ أَلَا بِذِكْرِ اللَّهِ تَطْمَئِنُّ الْقُلُوبُ

-الرعد

(മനസ്സ് മടങ്ങിയവരെ അവൻ- അല്ലാഹു -അവങ്കലേക്ക് മാർഗദർശനം ചെയ്യുന്നു. അതായത്, വിശ്വസിക്കുകയും അല്ലാഹുവിന്റെ സ്മരണകൊണ്ട് തങ്ങളുടെ ഹൃദയങ്ങൾ സമാധാനമടയുകയും ചെയ്യുന്നവരെ. അറിഞ്ഞേക്കുക; അല്ലാഹുവിന്റെ സ്മരണകൊണ്ടാണ് ഹൃദയങ്ങൾ സമാധാനമടയുന്നത്. (സൂഃ റഅ്ദ്, 27, 28.) മരണവേളയിലും, ക്വിയാമത്തുനാളിലുമെല്ലാംതന്നെ ഈ മഹാഭാഗ്യവാൻമാർക്ക് അല്ലാഹുവിങ്കൽനിന്ന് സ്വാഗതവും സന്തോഷവാർത്തയും ലഭിക്കുന്നതായിരിക്കും.

അങ്ങനെ റബ്ബിന്റെ സ്മരണയോടുകൂടി സമാധാനചിത്തനായി ജീവിക്കുകയും സമാധാനചിത്തനായിക്കൊണ്ട് പരലോകത്ത് ചെല്ലുകയും ചെയ്ത ആത്മാവിനെ അല്ലാഹു വിളിച്ചു സ്വാഗതം ചെയ്യുകയാണ്: നിനക്ക് പരിപൂർണമായും തൃപ്തി അടയുവാനുള്ള വമ്പിച്ച പ്രതിഫലവും മഹത്തായ അനുഗ്രഹങ്ങളും ഇവിടെ ഒരുക്കിവെച്ചിട്ടുണ്ട്. നിന്നെ

ക്കുറിച്ച് നിന്റെ റബ്ബ് നല്ലപോലെ തൃപ്തിപ്പെട്ടിരിക്കുന്നു. നിനക്കിവിടെ പേടിക്കേണ്ട താ‌യോ വ്യസനിക്കേണ്ടതായോ ഒന്നുമില്ല. തൃപ്തി അടഞ്ഞുകൊണ്ടും തൃപ്തിക്ക് വിധേയനായിക്കൊണ്ടും എന്റെ പ്രീതിക്ക് പാത്രവാൻമാരായ സജ്ജനങ്ങളുടെ കൂട്ടത്തിൽ നീ പ്രവേശിച്ചുകൊള്ളുക. സജ്ജനങ്ങൾക്കായി ഞാൻ ഒരുക്കിവെച്ചിട്ടുള്ള അനുഗൃഹീത സ്വർഗത്തിൽ പ്രവേശിച്ചു ശാശ്വതസൗഖ്യം അനുഭവിച്ചുകൊള്ളുകയും ചെയ്യുക.

ഇങ്ങനെയുള്ള ഭാഗ്യവാൻമാരിൽ അല്ലാഹു നമ്മെയെല്ലാം ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ. ആമീൻ.

اللهم لك الحمد ولك المنة والفضل

سورة البلد

# 90.സൂറതുൽ ബലദ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 20

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

لَآ أُقۡسِمُ بِهَٰذَا ٱلۡبَلَدِ ﴿١﴾

《1》 ഈ രാജ്യത്തെക്കൊണ്ട് ഞാൻ സത്യം ചെയ്തു പറയുന്നു;

وَأَنتَ حِلُّۢ بِهَٰذَا ٱلۡبَلَدِ ﴿٢﴾

《2》 -നീ ഈ രാജ്യത്തിൽ അനുവദനീയനാണ് താനും,-

وَوَالِدٖ وَمَا وَلَدَ ﴿٣﴾

《3》 ജനയിതാവിനെയും, അത് ജനിപ്പിക്കുന്നതിനെയും കൊണ്ടും (സത്യം ചെയ്യുന്നു)!-

لَقَدۡ خَلَقۡنَا ٱلۡإِنسَٰنَ فِي كَبَدٍ ﴿٤﴾

《4》 തീർച്ചയായും, മനുഷ്യനെ ക്ലേശത്തിലായിക്കൊണ്ട് നാം സൃഷ്ടിച്ചിരിക്കുന്നു.

---

《1》 لاأُقْسِمُ ഞാൻ സത്യം ചെയ്ത് പറയുന്നു بِهَذَاالْبَلَدِ ഈ രാജ്യം കൊണ്ട് 《2》 وَأَنْتَ നീ (ആകുന്നുതാനും) حِلُّ അനുവദനീയൻ, ഇറങ്ങിയവൻ بِهَذَاالْبَلَدِ ഈ രാജ്യത്തിൽ 《3》 وَوَالِدٍ ജനയിതാവിനെയും وَمَاوَلَدَ അത് ജനിപ്പിച്ചതിനെയും (കൊണ്ടും) 《4》 لَقَدْخَلَقْنَا തീർച്ചയായും നാം സൃഷ്ടിച്ചിരിക്കുന്നു الإِنْسَانَ മനുഷ്യനെ فِي كَبَدٍ ക്ലേശത്തിലായിട്ട്, ബുദ്ധിമുട്ടിലായി

---

ഈ സൂറത്ത് അവതരിച്ചതും, നബിﷺ താമസിച്ചു വരുന്നതും മക്കഃയിലായിരുന്നതുകൊണ്ട് 'ഈ രാജ്യം (هَذَاالْبَلَدِ) എന്ന് മക്കഃയെ ഉദ്ദേശിച്ച് പറഞ്ഞതാണെന്ന് വ്യക്തമാണ്. ഇസ്‌ലാമിനുമുമ്പ് ജാഹിലിയ്യത്തിലും ആ രാജ്യത്തിന് അറബികൾ വമ്പിച്ച സ്ഥാനം

കൽപിച്ചിരുന്നുവല്ലോ. ക്വുറൈശികൾക്ക് അറബികളുടെ നേതൃസ്ഥാനം കൈവരുവാനുള്ള കാരണം അവർ മക്കഃയിലെ കഅ്ബാ ശരീഫിന്റെ പരിചാരകരും അധികാരസ്ഥരുമായിരുന്നതാണ്. ഈ സ്ഥിതിക്ക് ആ രാജ്യത്തെക്കൊണ്ട് സത്യം ചെയ്യുന്നത് മുസ്‌ലിംകളെ മാത്രമല്ല, മുശ്‌രിക്കുകളെ അപേക്ഷിച്ചും വളരെ പ്രാധാന്യം അർഹിക്കുന്നു. അടുത്തതായി, ജനയിതാവിനെക്കൊണ്ടും, അത് ജനിപ്പിച്ചതിനെക്കൊണ്ടും സത്യം ചെയ്തിരിക്കുന്നു. 'ജനയിതാവ്' എന്ന് അർത്ഥം കൽപിച്ച وَالِد (വാലിദ്) എന്ന വാക്ക് മാതാവിനും പിതാവിനും ഉപയോഗിക്കാവുന്നതാണ്. മാതാവിനെ പ്രത്യേകം ഉദ്ദേശിക്കുമ്പോൾ അതിൽ സ്ത്രീലിംഗ ചിഹ്നം ചേർത്ത് (وَالِدَة) എന്ന് പറയപ്പെടും. മനുഷ്യന്റെ മാത്രമല്ല, ഇതരജീവികളുടെ ജനയിതാക്കൾക്കും, വ്യക്തികളുടെ മാത്രമല്ല, സമൂഹത്തിന്റെ ജനയിതാക്കൾക്കുമെല്ലാം ഉപയോഗിക്കാവുന്ന വാക്കാണത്. ആ നിലക്ക് നോക്കുമ്പോൾ, മനുഷ്യപിതാവിന്റെയും മനുഷ്യസമുദായത്തിന്റെയും- അല്ലെങ്കിൽ മറ്റെല്ലാ സമുദായങ്ങളുടെയും അവയുടെ ജനയിതാക്കളുടെയും- ഉത്ഭവം, വളർച്ച, വികസനം, പെരുപ്പം ആദിയായവയിൽ അടങ്ങിയ ദൃഷ്ടാന്ത രഹസ്യങ്ങളിലേക്ക് ശ്രദ്ധ ക്ഷണിക്കുന്നതാണ് ഈ സത്യവാചകം എന്ന് കാണാം.

ഒന്നാം വചനത്തിൽ മക്കഃയെക്കൊണ്ടുള്ള സത്യത്തിന് ഒരു ഉപാധിയെന്നോണം രണ്ടാം വചനത്തിൽ 'നീ ഈ രാജ്യത്തിൽ അനുവദനീയനാണ്' എന്ന് പറഞ്ഞതിനെപ്പറ്റി അൽപമൊന്ന് വിവരിക്കേണ്ടതുണ്ട്. حِلٌّ (ഹില്ലുൻ) എന്ന പദത്തിന് അനുവദനീയമായവൻ എന്നും, ഇറങ്ങിവന്നവൻ- അഥവാ വന്ന് താമസിക്കുന്നവൻ- എന്നും, കെട്ടഴിഞ്ഞവൻ- അഥവാ നിരുപാധികമായവൻ അല്ലെങ്കിൽ സ്വതന്ത്രൻ- എന്നും മറ്റും അർത്ഥങ്ങൾ വരാവുന്നതാണ്. കഅ്ബഃയും അതിന്റെ ചുറ്റുപാടിൽ കുറേ നാഴികകളോളം വരുന്ന സ്ഥലങ്ങളും ഉൾപ്പെട്ട പ്രദേശത്തിന് 'ഹറം' (حرم) എന്ന് പറയപ്പെടുന്നു. അക്രമം, കയ്യേറ്റം, കുഴപ്പം, ഹിംസ ആദിയായ അനാദരവുകളൊന്നും പാടില്ലെന്ന് പ്രത്യേകം മുടക്കം ചെയ്യപ്പെട്ട പരിപാവനമായ സ്ഥലം എന്നാണതുകൊണ്ട് വിവക്ഷ. ഈ പദത്തിന്റെ വിപരീതമെന്ന നിലക്ക് 'ഹറ'മല്ലാത്ത സ്ഥലം എന്ന അർത്ഥത്തിലും, നിഷിദ്ധം എന്ന അർത്ഥത്തിലുള്ള 'ഹറാമി (حرَام)'ന്റെ വിപരീതമെന്ന നിലക്ക് അനുവദനീയമായത് എന്ന അർത്ഥത്തിലും حِلٌّ എന്ന പദം ഉപയോഗിക്കപ്പെടാറുണ്ട്. അതുകൊണ്ട് ഈ വചനത്തിന് താഴെ കാണുന്ന ഒന്നിലധികം വ്യാഖ്യാനങ്ങൾ നൽകപ്പെട്ടുകാണാം.

(1) ഈ രാജ്യത്തെക്കൊണ്ട് ഞാൻ സത്യം ചെയ്തുപറയുന്നു. അതിന്റെ പരിപാവനത്വവും അലംഘനീയതയും പ്രസിദ്ധമാണ്. അതിന്റെ അലംഘനീയ പരിധിയിൽനിന്ന് നിനക്ക് ഒരു ഇളവ് ലഭിക്കുവാൻ പോകുന്നുണ്ട്. ഇതാണ് പല മഹാൻമാരും സ്വീകരിച്ച ഒരു വ്യാഖ്യാനം. ഹിജ്റഃ 8 -ാം കൊല്ലത്തിൽ നടന്ന മക്കാവിജയ സംഭവത്തെയാണിത് സൂചിപ്പിക്കുന്നത്. അറേബ്യയുടെ ഏതാനും ഭാഗം ഇസ്‌ലാമിന് കീഴൊതുങ്ങിക്കഴിഞ്ഞെങ്കിലും ഇസ്‌ലാമിന്റെ മർമപ്രധാനവും പൂർവകേന്ദ്രവുമായ മക്കാനഗരി വിഗ്രഹങ്ങളുടെ ഭരണാധികാരത്തിൽ അവശേഷിക്കുവാൻ പാടില്ലല്ലോ. ക്വുറൈശികളുടെ ഒരു കരാർലംഘനത്തെത്തുടർന്ന് നബിﷺ മക്കഃയിലേക്ക് പടയെടുത്തുചെന്നു. കഅ്ബഃയുടെ മഹത്വത്തിനും ബഹുമാനത്തിനും യാതൊരു കോട്ടവും വരുത്താതെ ആ രാജ്യം ജയിക്കുകയും ചെയ്തു. സാധാരണനിലക്ക് മക്കഃയിലേക്ക് പടയെടുത്തും, അൽപനേരത്തെ നിസ്സാര ഏറ്റുമുട്ടലുണ്ടായതും അതിന്റെ അലംഘനീയതക്ക് യോജിച്ചതല്ലല്ലോ. എന്നാൽ, അത്- മേൽ സൂചിപ്പിച്ചപ്രകാരം- അല്ലാഹുവിൽനിന്ന് നബിﷺക്ക് ലഭിച്ച പ്രത്യേക അനുമതി അനുസരിച്ചായിരുന്നു. ഈ യാഥാർത്ഥ്യം നബിﷺ ഹജ്ജത്തുൽ വിദാഇലെ സുപ്ര

സിദ്ധമായ പ്രസംഗത്തിൽ വ്യക്തമായി പ്രഖ്യാപിക്കുകയും ചെയ്തിരിക്കുന്നു.

(2) ഈ രാജ്യംകൊണ്ട് ഞാൻ സത്യം ചെയ്യുന്നു: ഇതിന്റെ അലംഘനീയതയും പരിപാവനത്വവും എല്ലാവരും അറിയുന്നതാണ്. എങ്കിലും നീ (നബി) ഈ രാജ്യത്ത് അനാദരിക്കപ്പെട്ടവനും, അക്രമങ്ങൾക്ക് വിധേയനും ആയിക്കൊണ്ടാണിരിക്കുന്നത്. ഇത് പരിഗണിച്ചുകൊണ്ടുതന്നെയാണ് ഈ രാജ്യത്തെക്കൊണ്ട് സത്യം ചെയ്തിരിക്കുന്നത്. എന്നിങ്ങനെയാണ് മറ്റൊരു വ്യാഖ്യാനം. ഈ നിലക്കൊരുമാറ്റം വഴിയെ വരാനിരിക്കുന്നുവെന്ന് ഇതിൽ സൂചനയുണ്ട്.

(3) ഈ രാജ്യത്ത് നീ (നബി) താമസിച്ചുവരുന്നുവെന്നുകൂടി കണക്കിലെടുത്തുകൊണ്ടാണ് ഈ രാജ്യം കൊണ്ട് സത്യം ചെയ്യുന്നത്. ഇതാണ് മൂന്നാമതൊരു വ്യാഖ്യാനം. മക്കഃയുടെ സുസ്ഥിരമായ സ്ഥാനപദവികൾ നിലവിലുള്ളതോടെത്തന്നെ, അല്ലാഹുവിങ്കൽനിന്നുള്ള ദിവ്യസന്ദേശങ്ങൾ ഏറ്റുവാങ്ങിയും, അത് പ്രബോധനം ചെയ്തുംകൊണ്ട് നബി തിരുമേനിﷺ അവിടെ താമസിച്ചുവരുന്നത് ആ പദവികൾക്ക് കൂടുതൽ മാറ്റുകൂട്ടുന്നതാണല്ലോ. നബി തിരുമേനിﷺയുടെ ഹിജ്റഃക്കുശേഷം ഈ പദവി മൂന്ന് 'ഹറമു'കളിൽ രണ്ടാം സ്ഥാനമുള്ള മദീനഃക്ക് ലഭിച്ചിരിക്കുകയാണ്. (മൂന്നാമത്തെ 'ഹറം' ബൈത്തുൽമുക്വദ്ദസ്സുമാകുന്നു.)

പലതരം ക്ലേശങ്ങളും ബുദ്ധിമുട്ടുകളും അനുഭവിച്ചുകൊണ്ടുള്ള ഒരു പ്രകൃതിയോടെയാണ് അല്ലാഹു മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നത് എന്നത്രെ മേൽകണ്ട സത്യങ്ങളെത്തുടർന്ന് അല്ലാഹു പ്രസ്താവിക്കുന്നത്. കുറച്ചുകാലം മാതാവിന്റെ ഗർഭാശയമാകുന്ന ഇടുങ്ങിയ ഒരു ഇരുട്ടറയിൽ മനുഷ്യൻ അസ്വതന്ത്രനായി കഴിച്ചുകൂട്ടുന്നു. അതിൽനിന്ന് പുറത്തുവരുന്നതും ക്ലേശമനുഭവിച്ചുകൊണ്ടുതന്നെ. അന്നുമുതൽതൊട്ട് മരണംവരെ, ദേഹത്തിനും മനസ്സിനുമായി, സ്വന്തം കാര്യത്തിലും കുടുംബകാര്യത്തിലുമായി, സാമ്പത്തികവും സാമൂഹ്യവുമായി, ഇങ്ങനെ പലവിധത്തിൽ എത്രയെത്ര വിഷമങ്ങൾ അവൻ അനുഭവിക്കണം? ആലോചിച്ചു നോക്കുക. ഇങ്ങനെ ക്ലേശപൂർണമായ ഈ ജീവിതത്തിൽകൂടി വേണം മനുഷ്യന് ഭാവി ജീവിതവിജയത്തിനുള്ള മാർഗവും കരസ്ഥമാക്കുവാൻ. പ്രബോധന തുറയിൽ നബിﷺ അനുഭവിച്ചുവരുന്ന ക്ലേശങ്ങളും അക്കൂട്ടത്തിൽ ഉൾപെടുന്നതാണെന്നും, അതിൽ വ്യസനപ്പെടേണ്ടതില്ലെന്നും ഒരു സൂചനയും ഈ വചനത്തിൽ അടങ്ങിയിരിക്കാം. ഏതായാലും പരലോക ജീവിതത്തിന്റെ കാര്യം കണക്കിലെടുക്കാതെ, അതിനുവേണ്ടി ക്ലേശം സഹിക്കുവാൻ തയ്യാറില്ലാതെ, സ്വേച്ഛകൾക്കുവേണ്ടി എന്ത് ക്ലേശവും സഹിക്കുവാൻ തയ്യാറാകുന്നവരാണ് ഒരു വിഭാഗം ആളുകൾ. അവരെപറ്റി അല്ലാഹു പറയുന്നു:-

أَيَحْسَبُ أَن لَّن يَقْدِرَ عَلَيْهِ أَحَدٌ ﴿٥﴾

**﴾5﴿ അവൻ വിചാരിക്കുന്നുവോ, -അവനോട് ഒരാൾക്കും കഴിവുണ്ടാകുന്നതേയല്ല എന്ന്?!**

يَقُولُ أَهْلَكْتُ مَالًا لُّبَدًا ﴿٦﴾

**﴾6﴿ അവൻ പറയുന്നു: 'ഞാൻ മേൽക്കുമേൽ (വളരെയധികം) ധനം (ചിലവാക്കി) നശിപ്പിച്ചു'വെന്ന്!**

أَيَحْسَبُ أَن لَّمْ يَرَهُۥٓ أَحَدٌ ﴿٧﴾

**﴾7﴿ അവൻ വിചാരിക്കുന്നുവോ- അവനെ ഒരാളും കാണുന്നില്ലെന്ന്?!**

﴾5﴿ أَيَحْسَبُ അവൻ കണക്ക് കൂട്ടുന്നു (വിചാരിക്കുന്നു)വോ أَن لَّن يَقْدِرَ കഴിയുന്നതേ അല്ല എന്ന് عَلَيْهِ അവന്റെമേൽ, അവനോട് أَحَدٌ ഒരാളും (ഒരാൾക്കും) ﴾6﴿ يَقُولُ അവൻ പറയുന്നു, പറയും أَهْلَكْتُ ഞാൻ നശിപ്പിച്ചു مَالًا ധനം, സ്വത്ത് لُّبَدًا അട്ടിയായി (മേൽക്കുമേൽ), വളരെ ﴾7﴿ أَيَحْسَبُ അവൻ വിചാരിക്കുന്നോ أَن لَّمْ يَرَهُ അവനെ കണ്ടി ട്ടില്ലെന്ന്, കാണുന്നില്ലെന്ന് أَحَدٌ ഒരാളും

അവൻ എന്ത് ചെയ്താലും ചോദ്യം ചെയ്യാൻ ആളില്ല. ആർക്കും അവനെ പിടിക്കുവാനും അവന്റെമേൽ നടപടി എടുക്കുവാനും സാധ്യമല്ല എന്നൊക്കെയുള്ള ഭാവമാണ് അവന്റെ ധിക്കാരത്തിൽനിന്നും പ്രകടമാകുന്നത്. ഞാൻ എത്രയോ ധനം ചിലവഴിച്ചു, ഇന്നിന്ന വിഷയത്തിൽ ഇത്രയിത്ര വിനിയോഗിച്ചു, ധർമത്തിനുവേണ്ടി വമ്പിച്ച സംഖ്യ നശിപ്പിച്ചു എന്നൊക്കെ അവൻ അഹങ്കരിക്കുകയും, വീമ്പിളക്കുകയും ചെയ്യുന്നു. അവനെപ്പറ്റി ആർക്കും അറിഞ്ഞുകൂടാ എന്നും, അവനെ ആരും കാണുന്നില്ല എന്നുമുള്ള നിലപാടാണ് അവനിൽ കാണുന്നത്. ആ വിചാരം വേണ്ട! അല്ലാഹുവിന് അവനെ എപ്പോഴും എന്തും ചെയ്യാൻ കഴിയും, അവൻ അവനെ ശരിക്കും കണ്ടും സൂക്ഷിച്ചും കൊണ്ടുതന്നെ ഇരിക്കുന്നുണ്ട് എന്ന് അവൻ ഓർമവെച്ചുകൊള്ളട്ടെ എന്ന് സാരം.

أَلَمْ نَجْعَل لَّهُۥ عَيْنَيْنِ ﴿٨﴾

**﴾8﴿ അവന് നാം രണ്ട് കണ്ണുകൾ ഉണ്ടാക്കിക്കൊടുത്തിട്ടില്ലേ?-**

وَلِسَانًا وَشَفَتَيْنِ ﴿٩﴾

**﴾9﴿ ഒരു നാവും രണ്ട് ചുണ്ടുകളും (കൊടുത്തിട്ടില്ലേ)?-**

وَهَدَيْنَٰهُ ٱلنَّجْدَيْنِ ﴿١٠﴾

**﴾10﴿ (തെളിഞ്ഞുകാണുമാറ്) പൊന്തിനിൽക്കുന്ന രണ്ട് വഴികൾ അവന് നാം കാട്ടിക്കൊടുക്കുകയും ചെയ്തിരിക്കുന്നു.**

﴾8﴿ أَلَمْ نَجْعَلْ നാം ഉണ്ടാക്കി (ഏർപ്പെടുത്തി)ക്കൊടുത്തിട്ടില്ലേ لَهُ അവന് عَيْنَيْنِ രണ്ട് കണ്ണുകളെ ﴾9﴿ وَلِسَانًا ഒരു നാവും وَشَفَتَيْنِ രണ്ട് ചുണ്ടും, അധരങ്ങളും ﴾10﴿ وَهَدَيْنَاهُ നാമവന് കാട്ടിക്കൊടുക്കു (മാർഗദർശനം നൽകു)കയും ചെയ്തു النَّجْدَيْنِ രണ്ട് പൊന്തി (ഉയർന്ന്) നിൽക്കുന്ന വഴികൾ

കണ്ടറിയുവാൻ രണ്ട് കണ്ണുകളും, സംസാരിക്കുവാനും രുചി അറിയുവാനും ഭക്ഷണം കഴിക്കുവാനും വേണ്ടി ഒരു നാവും രണ്ട് ചുണ്ടുകളും അല്ലാഹു അവന് നൽകിയിരിക്കുന്നു. അതുപോലെത്തന്നെ, മനുഷ്യന്റെ നന്മയുടെതും തിന്മയുടേതുമായ രണ്ട് തെളിഞ്ഞ വഴികളും അവന് അല്ലാഹു കാണിച്ചു കൊടുത്തിരിക്കുന്നു. തന്റെ നന്മയുടെ മാർഗം ഏതാണെന്നോ, തിന്മയുടെ മാർഗം ഏതാണെന്നോ അറിയാതെ അവൻ വിഷമിക്കേണ്ടതില്ല. രണ്ടും വെവ്വേറെ തെളിഞ്ഞു പൊന്തിക്കാണത്തക്കവണ്ണം അല്ലാഹു അവയെ വ്യക്തമായി വിവരിച്ചുകൊടുത്തിട്ടുണ്ട്. ഇങ്ങനെയുള്ള അനുഗ്രഹങ്ങളെല്ലാം ചെയ്തുകൊടുത്തിട്ടും അവൻ അതിന് നന്ദിയായി നന്മയുടെ മാർഗത്തിൽ പ്രവേശിക്കുവാൻ മുതിരുന്നില്ല എന്ന് അല്ലാഹു മനുഷ്യനെ കുറ്റപ്പെടുത്തുകയാണ്. അല്ലാഹു പറയുന്നു:-

فَلَا ٱقۡتَحَمَ ٱلۡعَقَبَةَ ﴿١١﴾

﴾11﴿ എന്നിട്ട്, അവന്‍ ചുരമാര്‍ഗ ത്തില്‍ തിരക്കിക്കടന്നില്ല.

وَمَآ أَدۡرَىٰكَ مَا ٱلۡعَقَبَةُ ﴿١٢﴾

﴾12﴿ ചുരമാര്‍ഗം എന്നാലെന്താ ണെന്ന് നിനക്ക് എന്തറിയാം?-

فَكُّ رَقَبَةٍ ﴿١٣﴾

﴾13﴿ (അതെ) അടിമയെ വിടുത ലാക്കുക;

أَوۡ إِطۡعَـٰمٌ فِى يَوۡمٍ ذِى مَسۡغَبَةٍ ﴿١٤﴾

﴾14﴿ അല്ലെങ്കില്‍, പട്ടിണിയുള്ള ദിവസത്തില്‍ ഭക്ഷണം നല്‍കുക,-

يَتِيمًا ذَا مَقۡرَبَةٍ ﴿١٥﴾

﴾15﴿ കുടുംബബന്ധമുള്ള അനാ ഥക്ക്;

أَوۡ مِسۡكِينًا ذَا مَتۡرَبَةٍ ﴿١٦﴾

﴾16﴿ അല്ലെങ്കില്‍, മണ്ണുപുരണ്ട [കടുത്ത ദാരിദ്ര്യമുള്ള] സാധുവിന്.

---

﴾11﴿ فَلَا اقْتَحَمَ എന്നാല്‍ (എന്നിട്ട്) അവന്‍ തിരക്കിക്കടന്നില്ല الْعَقَبَةَ ചുരമാര്‍ഗത്തെ, മലവഴിയില്‍ ﴾12﴿ وَمَا أَدْرَاكَ നിനക്ക് എന്തറിയാം, അറിവ് നല്‍കിയതെന്ത് مَا الْعَقَبَةُ ചുരമാര്‍ഗം എന്തെന്ന് ﴾13﴿ فَكُّ വിടുതലാക്ക (അഴിച്ചുവിട)ലാണ് رَقَبَةٍ പിരടിയെ (അ ടിമയെ) ﴾14﴿ أَوْ إِطْعَامٌ അല്ലെങ്കില്‍ ഭക്ഷണം കൊടുക്കുക فِي يَوْمٍ ദിവസത്തില്‍ ذِي مَسْغَبَةٍ പട്ടിണിയുള്ള ﴾15﴿ يَتِيمًا അനാഥക്കുട്ടിക്ക് ذَا مَقْرَبَةٍ അടുത്ത (കുടുംബ) ബന്ധമുള്ള ﴾16﴿ أَوْ مِسْكِينًا അല്ലെങ്കില്‍ സാധുവിന്, പാവപ്പെട്ടവന് ذَا مَتْرَبَةٍ മണ്ണ് പുരണ്ട (കടുത്ത ദാരിദ്ര്യമുള്ള)

---

ഇതൊക്കെയാണ് ചുരമാര്‍ഗമെന്ന് പറഞ്ഞത്. ഇങ്ങനെയുള്ള മാര്‍ഗങ്ങളിലൊന്നും പ്രവേശിക്കുവാനുള്ള തിരക്കോ സാഹസമോ അവന്‍ കാണിച്ചില്ല. നേരെമറിച്ച് സ്വേച്ഛ യുടെ എളുപ്പമാണവന്‍ സ്വീകരിച്ചത്. മാത്രമല്ല;-

ثُمَّ كَانَ مِنَ ٱلَّذِينَ ءَامَنُواْ وَتَوَاصَوۡاْ بِٱلصَّبۡرِ وَتَوَاصَوۡاْ بِٱلۡمَرۡحَمَةِ ﴿١٧﴾

﴾17﴿ പിന്നെ, [അതിന്പുറമെ] വിശ്വസിക്കുകയും, ക്ഷമകൊണ്ട് പര സ്പരം ഉപദേശം നല്‍കുകയും, കാരുണ്യം കൊണ്ട് പരസ്പരം ഉപദേശം നല്‍കുകയും ചെയ്തവ രുടെ കൂട്ടത്തില്‍ അവന്‍ ആയിത്തീ രുകയും (ഉണ്ടായില്ല).

أُوْلَـٰٓئِكَ أَصۡحَـٰبُ ٱلۡمَيۡمَنَةِ ﴿١٨﴾

﴾18﴿ അങ്ങനെയുള്ളവര്‍ (ശുഭക രമായ) വലതുപക്ഷത്തിന്റെ ആള്‍ ക്കാരത്രെ.

وَٱلَّذِينَ كَفَرُواْ بِـَٔايَـٰتِنَا هُمۡ أَصۡحَـٰبُ ٱلۡمَشۡـَٔمَةِ ﴿١٩﴾

﴾19﴿ നമ്മുടെ ആയത്ത്' [ലക്ഷ്യം] കളില്‍ അവിശ്വസിച്ചവരാകട്ടെ, അവ രത്രെ, (അശുഭകരമായ) ഇടതുപക്ഷ ത്തിന്റെ ആള്‍ക്കാര്‍.

عَلَيۡهِمۡ نَارٌ مُّؤۡصَدَةُۢ ﴿٢٠﴾

﴾20﴿ അവരുടെമേല്‍ അടച്ചുമൂട പ്പെട്ട അഗ്നിയുണ്ടായിരിക്കും.

﴾17﴿ ثُمَّ كَانَ പിന്നെ അവനാകുകയും (ചെയ്തില്ല) مِنَ الَّذِينَ യാതൊരുവരില്‍പെട്ട(വന്‍) آمَنُوا വിശ്വസിച്ച وَتَوَاصَوْا പരസ്പരം വസ്വിയ്യത്തും, ഉപദേശിക്കയും ചെയ്ത بِالصَّبْرِ ക്ഷമ (സഹനം)കൊണ്ട് وَتَوَاصَوْا പരസ്പരം ഉപദേശിക്കുകയും ചെയ്ത بِالْمَرْحَمَةِ കാരുണ്യംകൊണ്ട് ﴾18﴿ أُولَٰئِكَ അക്കൂട്ടര്‍ أَصْحَابُ ആള്‍ക്കാരാണ് الْمَيْمَنَةِ വലതുപക്ഷ (ശുഭപക്ഷ)ത്തിന്റെ ﴾19﴿ وَالَّذِينَ كَفَرُوا അവിശ്വസിച്ചവരാകട്ടെ بِآيَاتِنَا നമ്മുടെ ആയത്തുകളില്‍ هُمْ അവര്‍ (തന്നെ) أَصْحَابُ ആള്‍ക്കാര്‍ الْمَشْأَمَةِ ഇടത് (അശുഭ) പക്ഷത്തിന്റെ ﴾20﴿ عَلَيْهِمْ അവരുടെമേലുണ്ടായിരിക്കും نَارٌ مُّؤْصَدَةٌ അടച്ചുമൂടപ്പെട്ട തീ (അഗ്നി)

മനുഷ്യജീവിതം ആദ്യന്തം ക്ലേശം നിറഞ്ഞതാണ്. അവ തരണം ചെയ്തുപോരുവാന്‍ വേണ്ടുന്ന അവയവങ്ങളും സഹായങ്ങളും അല്ലാഹു ഉണ്ടാക്കിക്കൊടുത്തിരിക്കുന്നു. കൂട്ടത്തില്‍ അവന്റെ അനശ്വരജീവിതത്തിനുവേണ്ടി സമ്പാദിക്കുവാനുള്ള ക്ലേശവും അവന്‍ അനുഭവിക്കേണ്ടതുണ്ട്. അതിനുള്ള മാര്‍ഗങ്ങള്‍ വേണ്ടതുപോലെ അവന് നിര്‍ദ്ദേശിച്ച് കൊടുത്തിട്ടുമുണ്ട്. ആ സ്ഥിതിക്ക് കുറെ പ്രയാസപ്പെട്ടുകൊണ്ടെങ്കിലും ആ മാര്‍ഗങ്ങളില്‍ അവന്‍ പ്രവേശിക്കേണ്ടതാണ്. അടിമത്തമാകുന്ന ബന്ധംകൊണ്ട് കഴുത്ത് ഞെരുങ്ങി അസ്വതന്ത്രനായി വിഷമിക്കുന്നവന് അഥവാ അടിമകള്‍ക്ക്- മോചനം ലഭിക്കുവാന്‍ വേണ്ടത് ചെയ്യുക, പഞ്ഞം പിടിപെട്ടകാലത്ത് അടുത്ത ബന്ധുക്കളായ അനാഥകള്‍, ദാരിദ്ര്യം നിമിത്തം മണ്ണല്ലാതെ മറ്റ് ഗതിയില്ലാതെ കഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന സാധുക്കള്‍ മുതലായവര്‍ക്ക് അന്നദാനം ചെയ്യുക, ഇങ്ങനെ പലതും അവന്‍ ചെയ്യേണ്ടിയിരിക്കുന്നു. അതൊന്നും അവന്‍ ചെയ്തില്ല. മാത്രമോ? സത്യവിശ്വാസം, പരസ്പരം ക്ഷമകൊണ്ടും കാരുണ്യംകൊണ്ടും ഉപദേശിക്കല്‍ എന്നിങ്ങനെയുള്ള സല്‍ഗുണങ്ങളോട് കൂടിയ ആളുകളുടെ കൂട്ടത്തില്‍ അവന്‍ ഉള്‍പ്പെടുന്നുണ്ടോ? അതും ഇല്ല.അത്തരക്കാര്‍ സഹിക്കുന്ന ക്ലേശങ്ങളെല്ലാം തന്നെ തങ്ങള്‍ക്ക് നാശമായിത്തീര്‍ന്നുകൊണ്ടിരിക്കുകയാണ്. മനുഷ്യന്‍ രണ്ടിലൊരു കക്ഷിയില്‍ പെടാതിരിക്കയില്ല. ശുഭലക്ഷണം പൂണ്ട വലതുപക്ഷം. അശുഭലക്ഷണം പൂണ്ട ഇടതുപക്ഷം. മേല്‍ ചൂണ്ടിക്കാട്ടിയതുപോലുള്ള നല്ലമാര്‍ഗം സ്വീകരിച്ചവരാണ് വലതു പക്ഷക്കാര്‍. ഇവര്‍ക്ക്മാത്രമേ രക്ഷയുള്ളൂ. ആ മാര്‍ഗം സ്വീകരിക്കാത്തവര്‍ അല്ലാഹുവിന്റെ ലക്ഷ്യപ്രമാണങ്ങളെയും ദൃഷ്ടാന്തങ്ങളെയും നിഷേധിക്കുന്നവരായിരിക്കും. ഇവരാണ് ഇടതുപക്ഷക്കാര്‍. ഇവര്‍ക്ക് ആധാരം നരകമായിരിക്കും. അതിലെ അഗ്നി അവരില്‍ അയച്ചു മൂടപ്പെട്ടുകൊണ്ടുമിരിക്കും. എന്നൊക്കെയാണ് ഈ വചനങ്ങളില്‍ പ്രസ്താവിക്കുന്നത്. (വലതുപക്ഷത്തെയും ഇടതുപക്ഷത്തെയും കുറിച്ച് സൂറ:വാക്വിഅഃയില്‍ പ്രസ്താവിച്ചത് ഓര്‍ക്കുക.)

ഇസ്‌ലാമിന്റെ ആദ്യകാലത്ത് മുസ്‌ലിംകള്‍ ക്വുറൈശികളുടെ അക്രമമര്‍ദ്ദനങ്ങള്‍ക്ക്

പാത്രമായിക്കൊണ്ടിരുന്ന അവസരത്തിൽ അവതരിച്ച സൂറത്തുകളിൽ പെട്ടതാണ് ഈ സൂറത്ത്. ആദ്യവിശ്വാസികളിൽ പലരും അടിമകളായിരുന്നതുകൊണ്ട് അവർ തങ്ങളുടെ യജമാനൻമാരിൽനിന്ന് കൂടുതൽ യാതനകൾ അനുഭവിച്ചു വരികയായിരുന്നു. ഈ അവസരത്തിൽ അടിമകളെ മോചിപ്പിക്കുകയും സാധുക്കൾക്ക് അന്നദാനം ചെയ്യുകയും ചെയ്യാൻ കൽപിക്കുന്നതിന്റെ പ്രാധാന്യം വ്യക്തമാണ്. സ്വഹാബികളിൽ കഴിവുള്ളവരെല്ലാം അത് അക്ഷരംപ്രതി പാലിച്ചിട്ടുമുണ്ട്. അബൂബക്ർ (റ) ആറേഴുപേരെ മോചിപ്പിച്ചു രക്ഷപ്പെടുത്തുകയുണ്ടായി. അതിൽ ഒരാളാണ് ബിലാൽ (റ).

നബിﷺ അരുളിച്ചെയ്തതായി അബൂഹുറയ്റഃ (റ) ഉദ്ധരിക്കുന്നു: 'സത്യവിശ്വാസിയായ ഒരു അടിമയെ ആരെങ്കിലും മോചിപ്പിച്ചുവിട്ടാൽ, ആ അടിമയുടെ ഓരോ അവയവത്തിനും പകരം അല്ലാഹു അവന്റെ അവയവത്തിന് നരകത്തിൽനിന്ന് മോചനം നൽകുന്നതാണ്. (അതായത്) കയ്യിന് കയ്യും, കാലിനുകാലും, ഗുഹ്യസ്ഥാനത്തിന് ഗുഹ്യസ്ഥാനവുംവരെ' (അ; ബു; മു; തി; ന.) അടിമകളെ മോചിപ്പിക്കുന്ന വിഷയത്തിൽ ഇസ്‌ലാമിലുള്ള നിയമങ്ങളും പ്രോത്സാഹനങ്ങളും നിരവധിയാണ്.

رَقَبَة (റക്വബത്ത്) എന്ന വാക്കിന്റെ സാക്ഷാൽ അർത്ഥം 'പിരടി' അല്ലെങ്കിൽ 'കഴുത്ത്' എന്നാകുന്നു. അടിമത്തമാകുന്ന ചങ്ങലകൊണ്ട് അടിമയുടെ കഴുത്ത് ബന്ധിക്കപ്പെടുന്നതുകൊണ്ട് 'അടിമ' എന്ന അർത്ഥത്തിൽ ആ വാക്ക് ഉപയോഗിക്കുക പതിവായി. (കഴുത്ത്, തല, കൈ മുതലായ ഏതെങ്കിലും ഒരു പ്രധാന അവയവത്തിന്റെ പേര് പറഞ്ഞു ചിലപ്പോൾ മൃഗത്തെ ഉദ്ദേശിക്കലും അറബിയിലെന്നപോലെ മലയാളത്തിലും പതിവുള്ളതാണ്.)

അനാഥകൾക്കും സാധുക്കൾക്കും അന്നദാനം ചെയ്യുന്നത് എപ്പോഴും വളരെ പുണ്യപ്പെട്ട കർമംതന്നെ, എന്നാൽ അടുത്ത കുടുംബത്തിലുള്ളവരാകുകയും, പട്ടിണിയും പഞ്ഞവും ഉള്ളകാലത്താവുകയും ചെയ്യുമ്പോൾ അതിന്റെ കടമയും പ്രാധാന്യവും കൂടുതൽ വർദ്ധിക്കുന്നു. നബി ﷺ പറയുന്നു: 'സാധുവിന് ധർമം കൊടുക്കൽ ഒരു ധർമമാകുന്നു; രക്തബന്ധമുള്ളവന് കൊടുക്കുന്നത് രണ്ട് ധർമമാണ്. അതായത്, ധർമവും, കുടുംബം പാലിക്കലും.' (അ; തി; ന) ചൂണ്ടാണിവിരലും നടുവിരലും അകറ്റിപ്പിടിച്ചു ആംഗ്യം കാട്ടിക്കൊണ്ട് നബിﷺ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'ഞാനും, അനാഥയെ ഏറ്റെടുത്തവനും സ്വർഗത്തിൽ ഇപ്രകാരമായിരിക്കും.' (ബു.)

ومن الله التوفيق لما يحب ويرضى

سورة الشمس

# 91.സൂറതുശ്ശംസ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 15

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

وَٱلشَّمۡسِ وَضُحَىٰهَا ﴿١﴾

《1》 സൂര്യനും, അതിന്റെ (പൂർവാഹ്ന) പ്രഭയും തന്നെയാണ (സത്യം)!

وَٱلۡقَمَرِ إِذَا تَلَىٰهَا ﴿٢﴾

《2》 ചന്ദ്രൻതന്നെയാണ (സത്യം)- അത് അതിനെ തുടർന്നുവരുമ്പോൾ!

وَٱلنَّهَارِ إِذَا جَلَّىٰهَا ﴿٣﴾

《3》 പകൽ തന്നെയാണ (സത്യം) -അത് അതിനെ പ്രത്യക്ഷപ്പെടുത്തുമ്പോൾ!

وَٱلَّيۡلِ إِذَا يَغۡشَىٰهَا ﴿٤﴾

《4》 രാത്രി തന്നെയാണ (സത്യം) -അത് അതിനെ മൂടിക്കൊണ്ടിരിക്കുമ്പോൾ!

وَٱلسَّمَآءِ وَمَا بَنَىٰهَا ﴿٥﴾

《5》 ആകാശവും, അതിനെ സ്ഥാപിച്ചതും [ആ മഹാശക്തിയും] തന്നെയാണ (സത്യം)!

وَٱلۡأَرۡضِ وَمَا طَحَىٰهَا ﴿٦﴾

《6》 ഭൂമിയും, അതിനെ പരത്തിയതും [ആ മഹാശക്തിയും] തന്നെയാണ (സത്യം)!

وَنَفۡسٖ وَمَا سَوَّىٰهَا ﴿٧﴾

《7》 ആത്മാവും, അതിനെ (ഘടന ഒപ്പിച്ച) ശരിപ്പെടുത്തിയതും [ആ

**മഹാശക്തിയും] തന്നെയാണ (സത്യം)!**

فَأَلْهَمَهَا فُجُورَهَا وَتَقْوَىٰهَا ﴿٨﴾

**《8》 എന്നിട്ട്, അതിന് അതിന്റെ ദുഷ്ടതയും, അതിന്റെ സൂക്ഷ്മതയും അവൻ [ആ മഹാശക്തി] തോന്നിപ്പിച്ചു കൊടുക്കുകയും ചെയ്തിരിക്കുന്നു.**

---

《1》 وَالشَّمْسِ സൂര്യൻ തന്നെയാണ وَضُحَاهَا അതിന്റെ ശോഭയും, പൂർവ്വാഹ്നവും 《2》 وَالْقَمَرِ ചന്ദ്രൻ തന്നെയാണ إِذَا تَلَاهَا അതതിനോട് തുടർന്നാൽ, അടുത്താൽ 《3》 وَالنَّهَارِ പകൽ തന്നെയാണ إِذَا جَلَّاهَا അതതിനെ പ്രത്യക്ഷപ്പെടുത്തിയാൽ, വെളിവാക്കിയാൽ 《4》 وَاللَّيْلِ രാത്രി തന്നെയാണ إِذَا يَغْشَاهَا അതതിനെ മൂടിക്കൊണ്ടിരിക്കുമ്പോൾ 《5》 وَالسَّمَاءِ ആകാശം തന്നെയാണ وَمَا بَنَاهَا അതിനെ സ്ഥാപിച്ചതും, (സ്ഥാപിച്ച ശക്തിയും, സ്ഥാപിച്ചവനും) 《6》 وَالْأَرْضِ ഭൂമി തന്നെയാണ وَمَا طَحَاهَا അതിനെ പരത്തിയതും (പരത്തിയ ശക്തിയും, പരത്തിയവനും) 《7》 وَنَفْسٍ ആത്മാവ് (ആൾ) തന്നെയാണ وَمَا سَوَّاهَا അതിനെ ശരിപ്പെടുത്തിയതും (ആ ശക്തിയും) ശരി (സമ)പ്പെടുത്തിയവനും 《8》 فَأَلْهَمَهَا എന്നിട്ട് അവൻ അതിന് തോന്നിപ്പിച്ചു കൊടുത്തു فُجُورَهَا അതിന്റെ ദുഷ്ടത, തോന്നിയവാസം, ദുർന്നടപ്പ് وَتَقْوَاهَا അതിന്റെ സൂക്ഷ്മത (ഭയഭക്തി)യും

---

സൂര്യാസ്തമയത്തോട് കൂടി ചന്ദ്രൻ പ്രകാശിച്ചു തുടങ്ങുന്നു. അതുകൊണ്ടാണ് അത് അതിനെ തുടർന്ന് വരുമ്പോൾ എന്ന് പറഞ്ഞത്. സൂര്യപ്രകാശം മുഴുവനും വെളിപ്പെടുന്നത് പകലിലാണല്ലോ. രാത്രി അതിനെ മൂടി മറക്കുകയും ചെയ്യുന്നു. ഈ അവസ്ഥകളാണ് 3 ഉം 4 ഉം വചനങ്ങളിൽ കാണുന്നത്. ആകാശത്തെ ഉയർത്തിസ്ഥാപിച്ചത്, ഭൂമിയെ നിവാസയോഗ്യമാംവണ്ണം പരത്തിയുണ്ടാക്കിയത്, ആവശ്യമായ അവയവങ്ങളും അനുയോജ്യമായ ആകൃതിയും പ്രകൃതിയും നൽകി ആത്മാക്കളെ- അഥവാ ദേഹികളെ- ശരിപ്പെടുത്തിയത് എന്നീ ഓരോന്നിന്റെയും കർത്താവായ ആ മഹാശക്തിയെകൊണ്ടാണ് 5, 6, 7 എന്നീ വചനങ്ങളിലെ സത്യങ്ങൾ. ആ മഹാശക്തി അല്ലാഹു അല്ലാതെ മറ്റാരുമല്ലെന്ന് സ്പഷ്ടമാണല്ലോ. മനുഷ്യനെ സൃഷ്ടിച്ചു ശരിപ്പെടുത്തുക മാത്രമല്ല, അവന്റെ നന്മയും തിന്മയും അവന് വേർതിരിച്ച് മനസ്സിലാക്കിക്കൊടുക്കുകയും, നല്ലതും ചീത്തയും ചെയ്യാനുള്ള കഴിവ് നൽകുകയും ചെയ്തിരിക്കുന്നു. ഇതാണ് 8 -ാം വചനത്തിൽ കാണുന്നത്. ഹൃദയംകൊടുത്ത് ചിന്തിക്കുന്നപക്ഷം, അല്ലാഹുവിന്റെ ശക്തിമാഹാത്മ്യങ്ങളെയും, അധികാരാവകാശങ്ങളിലുള്ള ഏകത്വത്തെയും വിളിച്ചോതിത്തരുന്ന വമ്പിച്ച ചില ദൃഷ്ടാന്തങ്ങളാണ് ഈ സത്യവാചകങ്ങളിലൂടെ അല്ലാഹു ചൂണ്ടിക്കാട്ടുന്നത്.

قَدْ أَفْلَحَ مَن زَكَّىٰهَا ﴿٩﴾

**《9》 തീർച്ചയായും, അതിനെ [ആത്മാവിനെ] പരിശുദ്ധമാക്കിയവൻ ഭാഗ്യം പ്രാപിച്ചു.**

وَقَدْ خَابَ مَن دَسَّىٰهَا ﴿١٠﴾

﴾10﴿ അതിനെ കളങ്കപ്പെടുത്തിയവൻ തീർച്ചയായും നിർഭാഗ്യമടയുകയും ചെയ്തു.

﴾9﴿ قَدْأَفْلَحَ തീർച്ചയായും വിജയിച്ചു, ഭാഗ്യം പ്രാപിച്ചു مَنْزَكَّاهَا അതിനെ പരിശുദ്ധമാക്കിയ (സംസ്കരിച്ച)വൻ ﴾10﴿ وَقَدْخَابَ നിർഭാഗ്യമടയുക (പരാജയപ്പെടുക)യും ചെയ്തു مَنْدَسَّاهَا അതിനെ കളങ്കപ്പെടുത്തിയവൻ

മേൽകണ്ട സത്യങ്ങളെത്തുടർന്ന് ഈ വചനങ്ങളിൽ അല്ലാഹു രണ്ട് മൗലിക യാഥാർത്ഥ്യങ്ങളാണ് ചൂണ്ടിക്കാട്ടിയിരിക്കുന്നത്. ആത്മപരിശുദ്ധി വരുത്തിയവൻ ഭാഗ്യവാനും വിജയിയുമാണ്. ആത്മകളങ്കം ചെയ്തവൻ ദുർഭാഗ്യവാനും പരാജിതനുമാണ് എന്നത്രെ അത്. സത്യവിശ്വാസം, സൽക്കർമം, സൽസ്വഭാവം ആദിയായവ മൂലമാണ് ആത്മപരിശുദ്ധിയുണ്ടാകുന്നത്. നിഷേധം, ദുർവൃത്തി, ദുഃസ്വഭാവം ആദിയായവ ആത്മാവിനെ കളങ്കപ്പെടുത്തുകയും ചെയ്യുന്നു.

كَذَّبَتْ ثَمُودُ بِطَغْوَىٰهَآ ﴿١١﴾

﴾11﴿ 'ഥമൂദ്' (ഗോത്രം) അതിന്റെ ധിക്കാരം മൂലം വ്യാജമാക്കുകയുണ്ടായി;-

إِذِ ٱنۢبَعَثَ أَشْقَىٰهَا ﴿١٢﴾

﴾12﴿ അതിലെ ഏറ്റവും ദുർഭാഗ്യവാനായവൻ (നിയുക്തനായി) എഴുന്നേറ്റ സന്ദർഭം.

فَقَالَ لَهُمْ رَسُولُ ٱللَّهِ نَاقَةَ ٱللَّهِ وَسُقْيَٰهَا ﴿١٣﴾

﴾13﴿ അപ്പോൾ, അവരോട് അല്ലാഹുവിന്റെ റസൂൽ പറഞ്ഞു: 'അല്ലാഹുവിന്റെ ഒട്ടകവും അതിന്റെ വെള്ളം കുടിയും (സൂക്ഷിക്കുക)!' [അതിന്ന് ഭംഗം വരുത്തരുത്.]

فَكَذَّبُوهُ فَعَقَرُوهَا فَدَمْدَمَ عَلَيْهِمْ رَبُّهُم بِذَنۢبِهِمْ فَسَوَّىٰهَا ﴿١٤﴾

﴾14﴿ എന്നാൽ, അവർ അദ്ദേഹത്തെ വ്യാജമാക്കി അതിനെ കുത്തിയറുത്ത് (കൊന്നു). അപ്പോൾ അവരുടെ പാപം നിമിത്തം അവരുടെ റബ്ബ് അവരിൽ (ശിക്ഷ) ആകെ മൂടിക്കളഞ്ഞു; എന്നിട്ട് അത് (എല്ലാവർക്കും) സമപ്പെടുത്തി. [ഒരാളും ഒഴിവായില്ല.]

وَلَا يَخَافُ عُقْبَٰهَا ﴿١٥﴾

﴾15﴿ അവൻ [റബ്ബ്] അതിന്റെ അനന്തരഫലത്തെ ഭയപ്പെട്ടിരുന്നതുമില്ല.

﴾11﴿ كَذَّبَتْ വ്യാജമാക്കി ثَمُودُ ഥമൂദ് ഗോത്രം بِطَغْوَاهَا അതിന്റെ അതിക്രമം (ധിക്കാരം) നിമിത്തം ﴾12﴿ إِذِانْبَعَثَ നിയുക്തനായ (ഒരുമ്പെട്ട, എഴുന്നേറ്റ) സന്ദർഭം أَشْقَاهَا

അതിലെ ഏറ്റം ദുർഭാഗ്യവാൻ (ദുഷ്ടൻ) ﴾13﴿ فَقَالَ لَهُمْ അപ്പോൾ അവരോട് പറഞ്ഞു رَسُولُ اللَّهِ അല്ലാഹുവിന്റെ ദൂതൻ (റസൂൽ) نَاقَةَ اللَّهِ അല്ലാഹുവിന്റെ ഒട്ടകം وَسُقْيَاهَا അതിന്റെ വെള്ളം കുടിയും ﴾14﴿ فَكَذَّبُوهُ എന്നാൽ അവർ അദ്ദേഹത്തെ വ്യാജമാക്കി فَعَقَرُوهَا അങ്ങനെ അവരതിനെ കുത്തിഅറുത്ത് (കൊന്നു) فَدَمْدَمَ അപ്പോൾ ഉൻമൂല നാശം വരുത്തി, ആകെ മൂടി (ശിക്ഷ) عَلَيْهِمْ അവരിൽ رَبُّهُمْ അവരുടെ റബ്ബ് بِذَنْبِهِمْ അവരുടെ പാപം (തെറ്റു)കൊണ്ട് فَسَوَّاهَا എന്നിട്ട് അത് (അതിനെ) സമമാക്കി, നിരത്തി ﴾15﴿ وَلَا يَخَافُ അവൻ ഭയപ്പെട്ടിരുന്നുമില്ല عُقْبَاهَا അതിന്റെ അനന്തരഫലം, പര്യവസാനം

---

ഒരാൾപോലും ബാക്കിയാകാത്തവിധം അത്ര വ്യാപകവും കടുത്തതുമായ ശിക്ഷ അവർക്ക് നൽകിയത് നിമിത്തം എന്തെങ്കിലും ഭവിഷ്യത്ത് സംഭവിച്ചേക്കുമോ എന്നുള്ള യാതൊരു ഭയവും അല്ലാഹുവിന് ഇല്ലായിരുന്നു എന്ന് സാരം. ഇത് അവരെ പരിഹസിച്ചുകൊണ്ട് പറഞ്ഞതാണ്.

സ്വാലിഹ് നബി (അ)യുടെ ജനതയായ ഥമൂദ് ഗോത്രത്തെ സംബന്ധിച്ച് ശുഅറാഉ്, നംല് എന്നീ സൂറത്തുകളിൽ വിശദമായി വിവരിച്ചിട്ടുണ്ടല്ലോ. സംഭവത്തിന്റെ ഏറ്റവും സംക്ഷിപ്തരൂപമാണ് ഇവിടെ കാണുന്നത്. അവർ സ്വാലിഹ് നബി (അ)യെ നിഷേധിക്കയും ധിക്കാരം പ്രവർത്തിക്കയും ചെയ്തു. അവർക്ക് ദൃഷ്ടാന്തമായി ഒരു ഒട്ടകത്തെ അല്ലാഹു നിശ്ചയിച്ചിരുന്നു. അവരുടെ ജലാശയത്തിലെ വെള്ളം അവർക്കും ആ ഒട്ടകത്തിനുമിടയിൽ പങ്കിടപ്പെട്ടിരുന്നു. ഒട്ടകത്തെ ഉപദ്രവിക്കരുതെന്നും, ഉപദ്രവിച്ചാൽ, അവരിൽ പൊതുശിക്ഷ ഇറങ്ങുമെന്നും അവർക്ക് മുന്നറിയിപ്പും നൽകപ്പെട്ടിരുന്നു. എന്നാൽ, അവരുടെ ധിക്കാരം മുഴുത്ത് ഒട്ടകത്തെ അറുത്ത് കൊല്ലുവാൻതന്നെ അവർ തീരുമാനിച്ചു. അവരിൽവെച്ച് ഏറ്റവും കടുത്ത ഒരു ധിക്കാരി– അതെ, ഏറ്റവും വലിയ നിർഭാഗ്യവാൻമാർ– അതിന് മുമ്പോട്ടുവന്നു. താമസിയാതെ അല്ലാഹു ഒരു ഭൂകമ്പവും ഉഗ്രശബ്ദവും അവരിൽ നിയോഗിച്ചു. അതവരെ ഒന്നടങ്കം നശിപ്പിക്കയും ചെയ്തു. ഇതാണ് സംഭവത്തിന്റെ ചുരുക്കം. ആ സമുദായത്തിൽ വലിയ നാശകാരികളായ ഒമ്പത് പേരുണ്ടായിരുന്നുവെന്ന് സൂറ:നംല് 48 ൽ അല്ലാഹു പ്രസ്താവിച്ചിട്ടുണ്ട്. അവരിൽവെച്ച് ഏറ്റവും വലിയ പോക്കിരിയായിരിക്കാം ഈ ദുഷ്ടൻ. മുൻകയ്യെടുത്തത് അവനാണെങ്കിലും ആ കൃത്യം നിർവ്വഹിച്ചത് ജനതയുടെ ആവശ്യമനുസരിച്ചും അവരെ പ്രതിനിധീകരിച്ചും കൊണ്ടായിരുന്നതിനാൽ കുറ്റത്തിൽ എല്ലാവരും പങ്കാളികളാണല്ലോ. ആകയാൽ, അതവരുടെ പൊതുനാശത്തിന് ഇടയാകുകയും ചെയ്തു.

ولله الحمد والمنة

سورة الّيل

# 92. സൂറതുല്ലൈൽ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 21

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَٱلَّيْلِ إِذَا يَغْشَىٰ ﴿١﴾

**《1》 രാത്രിതന്നെയാണ (സത്യം) -അത് മൂടിക്കൊണ്ടിരിക്കുമ്പോൾ!**

وَٱلنَّهَارِ إِذَا تَجَلَّىٰ ﴿٢﴾

**《2》 പകൽതന്നെയാണ (സത്യം) -അത് പ്രത്യക്ഷപ്പെടുമ്പോൾ!**

وَمَا خَلَقَ ٱلذَّكَرَ وَٱلْأُنثَىٰٓ ﴿٣﴾

**《3》 ആണിനെയും പെണ്ണിനെയും സൃഷ്ടിച്ചിട്ടുള്ളത് [ആ മഹാശക്തി] തന്നെയാണ (സത്യം)!**

إِنَّ سَعْيَكُمْ لَشَتَّىٰ ﴿٤﴾

**《4》 നിശ്ചയമായും, നിങ്ങളുടെ പരിശ്രമം വിഭിന്നങ്ങളത്രെ**

---

《1》 وَاللَّيْلِ രാത്രി തന്നെയാണ إِذَا يَغْشَى അത് മൂടിക്കൊണ്ടിരിക്കുമ്പോൾ 《2》 وَالنَّهَارِ പകൽതന്നെയാണ إِذَا تَجَلَّى അത് പ്രത്യക്ഷപ്പെടുമ്പോൾ 《3》 وَمَا خَلَقَ സൃഷ്ടിച്ചതും തന്നെയാണ الذَّكَرَ ആണിനെ وَالأُنْثَى പെണ്ണിനെയും 《4》 إِنَّ سَعْيَكُمْ നിശ്ചയമായും നിങ്ങളുടെ പരിശ്രമം, യത്നം, പ്രവൃത്തി لَشَتَّى വിഭിന്നങ്ങൾ തന്നെ (വ്യത്യസ്തങ്ങളാണ്)

---

കഴിഞ്ഞ അദ്ധ്യായത്തിലെ 3, 4 വചനങ്ങളിൽ കണ്ടതുപോലെയുള്ള ആശയം തന്നെയാണ് ഏതാണ്ട് ഈ അദ്ധ്യായത്തിലെ 1 ഉം 2 ഉം വചനങ്ങളിലും ഉള്ളതെന്ന് പറയാം. അവിടെ 5 -7 വചനങ്ങളിൽ സൂചിപ്പിച്ച അതേ മഹാശക്തിയെ -അല്ലാഹുവിനെ- ക്കുറിച്ചുതന്നെയാണ് ഇവിടെ 3 -ാം വചനത്തിലും സൂചിപ്പിക്കുന്നത്. ആണ് എന്നും പെണ്ണ് എന്നും പറഞ്ഞത് പൊതുവിൽ ആ രണ്ട് വർഗത്തെ ഉദ്ദേശിച്ചും, അല്ലെങ്കിൽ -ഇബ്നു

അബ്ബാസ് (റ), ഹസൻ (റ), കൽബീ (റ) എന്നിവരിൽനിന്ന് നിവേദനം ചെയ്യപ്പെട്ടിട്ടുള്ളതുപോലെ- മനുഷ്യപിതാവായ ആദം (അ), മനുഷ്യമാതാവായ ഹവ്വാഉ് (അ) എന്നിവരെ ഉദ്ദേശിച്ചും ആകാവുന്നതാണ്.

മനുഷ്യരുടെ -ജിന്നുകളുടെയും തന്നെ- പരിശ്രമങ്ങളും പ്രവർത്തനങ്ങളും ഒരേ രൂപത്തിലുള്ളവയല്ല, വിഭിന്ന നിലയിലുള്ളതാണ് എന്നത്രെ അല്ലാഹു സത്യം ചെയ്തു പറയുന്നത്. അതെ, രാത്രിയും പകലുമെന്ന പോലെയും, ആണും പെണ്ണുമെന്നപോലെയും മനുഷ്യകർമങ്ങൾ നല്ലത്, ചീത്ത, ഗുണകരം, ദോഷകരം, രക്ഷാമാർഗം, ശിക്ഷാമാർഗം എന്നിങ്ങനെ വ്യത്യസ്തങ്ങളാണ് എന്ന് താൽപര്യം. അടുത്ത വചനങ്ങളിൽ ഈ യാഥാർത്ഥ്യം ഉദാഹരണസഹിതം അല്ലാഹു വിവരിക്കുന്നു:-

فَأَمَّا مَنْ أَعْطَىٰ وَٱتَّقَىٰ ﴿٥﴾

**《5》 അപ്പോൾ, യാതൊരുവൻ (ധനം) കൊടുക്കുകയും (അല്ലാഹുവിനെ) സൂക്ഷിക്കുകയും.-**

وَصَدَّقَ بِٱلْحُسْنَىٰ ﴿٦﴾

**《6》 ഏറ്റവും നന്നായുള്ളതിനെ സത്യമാക്കുകയും ചെയ്തുവോ,-**

فَسَنُيَسِّرُهُۥ لِلْيُسْرَىٰ ﴿٧﴾

**《7》 അവന് നാം ഏറ്റവും സൗകര്യമായുള്ളതിലേക്ക് സൗകര്യം ചെയ്ത് കൊടുത്തേക്കും.**

وَأَمَّا مَنۢ بَخِلَ وَٱسْتَغْنَىٰ ﴿٨﴾

**《8》 എന്നാൽ, യാതൊരുവൻ ലുബ്ധത കാണിക്കുകയും, ധന്യത നടിക്കുകയും,-**

وَكَذَّبَ بِٱلْحُسْنَىٰ ﴿٩﴾

**《9》 ഏറ്റവും നന്നായുള്ളതിനെ വ്യാജമാക്കുകയും ചെയ്തുവോ,-**

فَسَنُيَسِّرُهُۥ لِلْعُسْرَىٰ ﴿١٠﴾

**《10》 അവന് നാം ഏറ്റവും ഞെരുക്കമായുള്ളതിലേക്ക് സൗകര്യപ്പെടുത്തിക്കൊടുത്തേക്കുകയും ചെയ്യും.**

وَمَا يُغْنِى عَنْهُ مَالُهُۥٓ إِذَا تَرَدَّىٰٓ ﴿١١﴾

**《11》 അവൻ മറിഞ്ഞുവീണാൽ അവന്റെ ധനം അവന് പ്രയോജനപ്പെടുന്നതുമല്ല.**

---

《5》 فَأَمَّا എന്നാലപ്പോൾ مَنْ أَعْطَى ആർ കൊടുത്തു وَاتَّقَى സൂക്ഷിക്കുകയും ചെയ്തു 《6》 وَصَدَّقَ സത്യമാക്കുകയും ചെയ്തു بِالْحُسْنَى ഏറ്റവും നല്ലതിനെ 《7》 فَسَنُيَسِّرُهُ എന്നാലവന് നാം സൗകര്യം നൽകും, എളുപ്പമാക്കും لِلْيُسْرَى ഏറ്റവും സൗകര്യ (എളുപ്പ)മായതിലേക്ക് 《8》 وَأَمَّا مَنْ എന്നാൽ ഒരുവനോ بَخِلَ അവൻ ലുബ്ധത (പിശുക്ക്) കാട്ടി وَاسْتَغْنَى ധന്യത (ഐശ്വര്യം- അനാശ്രയത) നടിക്കയും ചെയ്തു 《9》 وَكَذَّبَ

വ്യാജമാക്കയും ചെയ്തു بِالْحُسْنَى ഏറ്റവും നല്ലതിനെ ﴾10﴿ فَسَنُيَسِّرُهُ അപ്പോളവന് നാം സൗകര്യം ചെയ്യും لِلْعُسْرَى ഏറ്റം ഞെരുക്കമായതിലേക്ക്, പ്രയാസപ്പെട്ടതിലേക്ക് ﴾11﴿ وَمَا يُغْنِي ധന്യ (ഐശ്വര്യ) മാക്കുകയില്ല (പ്രയോജനപ്പെടുകയില്ല) عَنْهُ അവന് مَالُهُ അവന്റെ ധനം, സ്വത്ത് إِذَا تَرَدَّى അവൻ മറിഞ്ഞുവീണാൽ, നാശമടഞ്ഞാൽ

---

الْحُسْنَى (ഏറ്റവും നല്ലത്) എന്നതിന് പലവിധത്തിൽ വിവക്ഷ നൽകപ്പെട്ട് കാണാം. തൗഹീദിന്റെ മുദ്രാവാക്യം, ഇസ്‌ലാമിന്റെ മാർഗം, സൽക്കർമങ്ങൾ, സ്വർഗം, നല്ല പ്രതിഫലം, യഥാർത്ഥതത്വങ്ങൾ എന്നൊക്കെ. الْيُسْرَى (ഏറ്റവും സൗകര്യമായത്- അഥവാ എളുപ്പമായത്) എന്നതിന് നല്ല കാര്യം, കൂടുതൽ ലഘുവായത്, നല്ല പ്രതിഫലം എന്നിങ്ങനെയും, الْعُسْرَى (ഏറ്റവും ഞെരുക്കമായത്) എന്നതിന് ഞെരുക്കപ്പെട്ട കാര്യം, നരകശിക്ഷ, ദുഷിച്ച മാർഗം എന്നിങ്ങനെയും വിവക്ഷ നൽകപ്പെട്ടിട്ടുണ്ട്. അൽപം ആലോചിച്ച് നോക്കുന്നപക്ഷം, ഈ അഭിപ്രായങ്ങളൊന്നും പരസ്പരവിരുദ്ധമല്ലെന്നും ആ വാക്കുകളുടെ അർത്ഥവ്യാപ്തിയിൽ ഒതുങ്ങുന്ന ഉദാഹരണങ്ങൾ മാത്രമാണെന്നും മനസ്സിലാക്കാം.

ലുബ്ധത കൂടാതെ സൽകാര്യങ്ങളിൽ ധനം ചിലവഴിക്കുക, അല്ലാഹുവിന്റെ കൽപനാനിർദ്ദേശങ്ങൾ സ്വീകരിച്ചുകൊണ്ട് അവനെ സൂക്ഷിക്കുക, സത്യവിശ്വാസം, സൽക്കർമം, സദാചാരം ആദിയായ ഗുണങ്ങളോടുകൂടിയവരായിരിക്കും മനുഷ്യരിൽ ഒരു വിഭാഗം ആളുകൾ. ഇവർക്ക് നല്ല കാര്യങ്ങൾ ചെയ്തുകൊണ്ടിരിക്കുവാനും, നല്ല നില കൈവരുവാനും, നല്ല പ്രതിഫലം ആസ്വദിക്കുവാനും അല്ലാഹു സഹായിക്കുന്നു. ഇവരുടെ പര്യവസാനം ശാശ്വതസൗഖ്യവും സ്വർഗവുമായിരിക്കും. നേരെമറിച്ച് മറ്റൊരു വിഭാഗക്കാരുണ്ട്; ധനം ചിലവഴിക്കുവാൻ അവരുടെ പിശുക്ക് അവരെ അനുവദിക്കുകയില്ല; തങ്ങൾക്ക് മറ്റാരുടെയും ആശ്രയമില്ല- തങ്ങൾക്ക് തങ്ങൾ തന്നെമതി- എന്നായിരിക്കും അവരുടെ നിലപാട്. അല്ലാഹുവിന്റെ പക്കൽനിന്നുള്ള പ്രതിഫലത്തിൽ അവർക്ക് താൽപര്യമില്ല; അവന്റെ നിയമനിർദ്ദേശങ്ങളെ അവർ മാനിക്കുകയുമില്ല; നല്ല കാര്യങ്ങളും യഥാർത്ഥവഴിയും ഉപദേശിക്കപ്പെട്ടാൽ ചെവിക്കൊള്ളാതെ നിഷേധിച്ചു തള്ളിക്കളയും. ഇങ്ങനെയുള്ളവർക്ക് കൂടുതൽ പ്രയാസകരമായതിലേക്കായിരിക്കും സൗകര്യം ലഭിക്കുന്നത്. അഥവാ പ്രയാസങ്ങളിൽവെച്ച് ഏറ്റവും പ്രയാസകരങ്ങളായ പ്രതിഫലവും നരകശിക്ഷയുമായിരിക്കും അവർക്ക് ലഭിക്കുക. ചുരുക്കിപ്പറഞ്ഞാൽ, നേർമാർഗത്തിൽ ചരിക്കുവാൻ തയ്യാറുള്ളവർക്ക് അല്ലാഹുവിൽനിന്ന് അതിന് കൂടുതൽ സഹായം കൈവന്നുകൊണ്ടിരിക്കും. വമ്പിച്ച പ്രതിഫലവും ലഭിക്കും. ദുർമാർഗത്തിൽ ചരിക്കുവാൻ ഒരുമ്പെടുന്നവരെ അവരുടെ പാട്ടിന് അവൻ അയച്ചുവിടുകയും, അങ്ങനെ അവർ കൂടുതൽ ദുർമാർഗികളും ശിക്ഷാർഹരുമാവുകയും ചെയ്യും. അല്ലാഹു പറയുന്നു:- 'സൻമാർഗം സ്വീകരിച്ചവർക്ക് അവൻ- അല്ലാഹു -സന്മാർഗം വർദ്ധിപ്പിച്ചുകൊടുക്കുകയും, അവർക്ക് അവരുടേതായ സൂക്ഷ്മത നൽകുകയും ചെയ്യും.' (സൂറ: മുഹമ്മദ്. 17.) 'അവിശ്വസിക്കുകയും അക്രമം ചെയ്യുകയും ചെയ്തവർക്ക് പൊറുത്തുകൊടുക്കുവാനാകട്ടെ, നരകത്തിന്റെ മാർഗമല്ലാത്ത ഒരു മാർഗത്തിലേക്ക് നയിക്കാനാകട്ടെ, അല്ലാഹു തയ്യാറില്ല.' (സൂറ: നിസാഉ്, 168, 169)

إِنَّ عَلَيْنَا لَلْهُدَىٰ ﴿١٢﴾

**﴾12﴿ നിശ്ചയമായും മാർഗദർശനം നൽകൽ നമ്മുടെ മേലാണ് (ബാധ്യ**

ത) ഉള്ളത്.

وَإِنَّ لَنَا لَلْآخِرَةَ وَالْأُولَىٰ ﴿١٣﴾

﴾13﴿ നമുക്കുള്ളതുതന്നെയാണ്, പരലോകവും ആദ്യലോകവും.

فَأَنذَرْتُكُمْ نَارًا تَلَظَّىٰ ﴿١٤﴾

﴾14﴿ അതിനാൽ, ആളിക്കത്തിക്കൊണ്ടിരിക്കുന്ന അഗ്നിയെക്കുറിച്ച് ഞാൻ നിങ്ങൾക്ക് താക്കീത് നൽകിയിരിക്കുന്നു.

لَا يَصْلَاهَا إِلَّا الْأَشْقَى ﴿١٥﴾

﴾15﴿ വളരെ ദുർഭാഗ്യവാനായുള്ളവനല്ലാതെ അതിൽ കടന്നെരിയുകയില്ല.

الَّذِي كَذَّبَ وَتَوَلَّىٰ ﴿١٦﴾

﴾16﴿ അതായത്, വ്യാജമാക്കുകയും തിരിഞ്ഞുകളയുകയും ചെയ്തവൻ (അല്ലാതെ).

وَسَيُجَنَّبُهَا الْأَتْقَى ﴿١٧﴾

﴾17﴿ വളരെ സൂക്ഷ്മത [ഭയഭക്തി]യുള്ളവൻ അതിൽ നിന്ന് അകറ്റി നിറുത്തപ്പെട്ടേക്കുകയും ചെയ്യും.

الَّذِي يُؤْتِي مَالَهُ يَتَزَكَّىٰ ﴿١٨﴾

﴾18﴿ അതായത്, താൻ പരിശുദ്ധി നേടുവാനായി തന്റെ ധനം കൊടുക്കുന്നവൻ.

وَمَا لِأَحَدٍ عِندَهُ مِن نِّعْمَةٍ تُجْزَىٰ ﴿١٩﴾

﴾19﴿ പ്രത്യുപകാരം നൽകപ്പെടേണ്ടുന്നതായ ഒരനുഗ്രഹവും [ഉപകാരവും] അവന്റെ പക്കൽ ഒരാൾക്കും തന്നെ ഇല്ലതാനും;-

إِلَّا ابْتِغَاءَ وَجْهِ رَبِّهِ الْأَعْلَىٰ ﴿٢٠﴾

﴾20﴿ തന്റെ അത്യുന്നതനായ റബ്ബിന്റെ പ്രീതിയെ നേടുക എന്നതല്ലാതെ.

---

﴾12﴿ إِنَّ عَلَيْنَا നിശ്ചയമായും നമ്മുടെമേലുണ്ട് (നമ്മുടെ ബാദ്ധ്യതയാണ്) لَلْهُدَىٰ സൻമാർഗം (മാർഗദർശനം) നൽകൽ ﴾13﴿ وَإِنَّ لَنَا നമുക്കുതന്നെയാണ്താനും لَلْآخِرَةَ പരലോകം وَالْأُولَىٰ ആദ്യലോകവും (ഇഹവും) ﴾14﴿ فَأَنْذَرْتُكُمْ അതിനാൽ (എന്നാൽ) നാം നിങ്ങളെ താക്കീതുചെയ്തിരിക്കുന്നു نَارًا تَلَظَّىٰ ആളിക്കത്തുന്ന തീ ﴾15﴿ لَا يَصْلَاهَا അതിൽ കടക്കുകയില്ല, എരിയുകയില്ല إِلَّا الْأَشْقَى ഏറ്റം (വളരെ) ദുർഭാഗ്യവാ

നല്ലാതെ ﴾16﴿ الَّذِي كَذَّبَ വ്യാജമാക്കിയവനായ وَتَوَلَّىٰ തിരിഞ്ഞുകളയുകയും ചെയ്ത ﴾17﴿ وَسَيُجَنَّبُهَا അതിൽനിന്ന് അകറ്റി (ഒഴിവാക്കി) നിറുത്തപ്പെടും الْأَتْقَى വളരെ സൂക്ഷ്മത (ഭയഭക്തി)യുള്ളവൻ ﴾18﴿ الَّذِي يُؤْتِي കൊടുക്കുന്നവനായ مَالَهُ തന്റെ ധനം يَتَزَكَّىٰ പരിശുദ്ധി (ആത്മഗുണം) നേടുവാൻ ﴾19﴿ وَمَا لِأَحَدٍ ഒരാൾക്കും ഇല്ലതാനും عِندَهُ അവന്റെ പക്കൽ مِن نِّعْمَةٍ ഒരു അനുഗ്രഹവും (ഗുണവും, ഉപകാരവും) تُجْزَىٰ പ്രതിഫലം (പ്രത്യുപകാരം) നൽകപ്പെടേണ്ടതായ ﴾20﴿ إِلَّا ابْتِغَاءَ തേടൽ (ആവശ്യപ്പെടൽ) അല്ലാതെ وَجْهِ رَبِّهِ തന്റെ റബ്ബിന്റെ മുഖത്തെ (പ്രീതിയെ) الْأَعْلَىٰ അത്യുന്നതനായ

---

ആർക്ക് എന്ത് നന്മ ചെയ്തുകൊടുത്താലും അതിൽ അല്ലാഹുവിന്റെ പ്രീതി ലഭിക്കണമെന്ന ഏക ഉദ്ദേശ്യമല്ലാതെ, ജനങ്ങളിൽനിന്ന് അത്മൂലം എന്തെങ്കിലും ഒരു പ്രതിഫലം ലഭിക്കണമെന്ന വിചാരമില്ലാതെ നല്ല വിഷയങ്ങളിൽ ധനം ചിലവഴിക്കുന്നവനാണ് ആത്മപരിശുദ്ധിക്കുവേണ്ടി ധനം ചിലവഴിക്കുന്നവൻ എന്ന് സാരം.

وَلَسَوْفَ يَرْضَىٰ ﴿٢١﴾

**﴾21﴿ വഴിയെ അവൻ തീർച്ചയായും തൃപ്തി അടയുകയും ചെയ്യും.**

---

﴾21﴿ وَلَسَوْفَ തീർച്ചയായും വഴിയെ يَرْضَىٰ അവൻ തൃപ്തിപ്പെടും

---

അല്ലാഹുവിന്റെ വിധിവിലക്കുകളെ സൂക്ഷിച്ചു ജീവിക്കുന്ന ഭയഭക്തരും, ആത്മശുദ്ധി നേടിയവരുമായ ആളുകൾക്ക് നരകശിക്ഷ ഒഴിവാക്കപ്പെടുമെന്ന് മാത്രമല്ല, മതി, മതി എന്ന് തൃപ്തിപ്പെടുവോളം ഉന്നതമായ പ്രതിഫലം അല്ലാഹു അവർക്ക് കൊടുക്കുകയും ചെയ്യുന്നതാണ്. ومن الله التوفيق

اللهم لك الحمد والمنة

سورة الضحى

# 93. സൂറത്തുദ്ദ്വുഹാ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 11

ഒരിക്കൽ കുറച്ച് ദിവസങ്ങളോളം നബിﷺക്ക് വഹ്‌യുംകൊണ്ട് ജിബ്‌രീൽ (അ) വരാതിരിക്കുകയും, 'മുഹമ്മദിനെ അവന്റെ റബ്ബ് വെടിഞ്ഞിരിക്കുന്നു' എന്ന് അവിശ്വാസികൾ പരിഹസിച്ചു പറയുവാൻ തുടങ്ങുകയും ചെയ്കയുണ്ടായി എന്നും, ഈ അവസരത്തിലാണ് ഈ സൂറത്ത് അവതരിച്ചതെന്നും പല രിവായത്തുകളിലും കാണാം. വിശദാംശങ്ങളിൽ വ്യത്യാസം കാണുമെങ്കിലും അവയുടെ ചുരുക്കം അതാണ്. കൂട്ടത്തിൽ ഏറ്റവും ബലവത്തായ രിവായത്ത് ഇതാകുന്നു: ജുൻദുബുബ്നു അബ്ദില്ലാ (റ) പറയുന്നു: 'നബി തിരുമേനിﷺ ഒന്നോരണ്ടോ രാത്രി സുഖമില്ലായ്കയാൽ എഴുന്നേൽക്കാതിരിക്കുകയുണ്ടായി. ഈ അവസരത്തിൽ ഒരു സ്ത്രീ വന്ന് ഇങ്ങനെ പറഞ്ഞു: മുഹമ്മദേ, നിന്റെ പിശാച് നിന്നെ ഉപേക്ഷിച്ചിരിക്കുന്നുവെന്നല്ലാതെ ഞാൻ കരുതുന്നില്ല. ഈ അവസരത്തിലാണ് والضحى والليل (എന്ന ഈ സൂറത്ത്) അവതരിച്ചത്.'(അ; ബു; മു; തി; ന.)

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَٱلضُّحَىٰ ﴿١﴾

**﴾1﴿ പൂർവ്വാഹ്നം തന്നെയാണ (സത്യം)!**

وَٱلَّيۡلِ إِذَا سَجَىٰ ﴿٢﴾

**﴾2﴿ രാത്രിതന്നെയാണ (സത്യം) -അത് ശാന്തമാകുമ്പോൾ!**

مَا وَدَّعَكَ رَبُّكَ وَمَا قَلَىٰ ﴿٣﴾

**﴾3﴿ (നബിയേ) നിന്റെ റബ്ബ് നിന്നെ വിട്ടുകളഞ്ഞിട്ടില്ല, (നിന്നോട്) ഈർഷ്യത കാട്ടിയിട്ടുമില്ല.**

وَلَلۡأٓخِرَةُ خَيۡرٞ لَّكَ مِنَ ٱلۡأُولَىٰ ﴿٤﴾

**﴾4﴿ നിശ്ചയമായും, പരലോകം നിനക്ക് ആദ്യലോകത്തെ [ഇഹലോകത്തെ]ക്കാൾ ഉത്തമമമാകുന്നു.**

وَلَسَوۡفَ يُعۡطِيكَ رَبُّكَ فَتَرۡضَىٰٓ ۝٥

《5》 വഴിയെ നിന്റെ റബ്ബ് നിനക്ക് നിശ്ചയമായും തരുകയും ചെയ്യും. അപ്പോള്‍ നീ തൃപ്തിപ്പെടുന്നതാണ്.

---

《1》 وَالضُّحَى പൂര്‍വ്വാഹ്നം (ഇളയുച്ച)തന്നെയാണ 《2》 وَاللَّيْلِ രാത്രി തന്നെയാണ إِذَا سَجَى അത് ശാന്തമാകുമ്പോള്‍, അടങ്ങിയാല്‍, മൂടിയാല്‍ 《3》 مَا وَدَّعَكَ നിന്നെ വിട്ടുകളഞ്ഞിട്ടില്ല, ഉപേക്ഷിച്ചിട്ടില്ല, യാത്ര പറഞ്ഞു പിരിഞ്ഞിട്ടില്ല رَبُّكَ നിന്റെ റബ്ബ് وَمَا قَلَى അവന്‍ വെറുപ്പ് (കോപം- ഈര്‍ഷ്യത) കാട്ടിയിട്ടുമില്ല 《4》 وَلَلْآخِرَةُ നിശ്ചയമായും പരലോകം, അവസാനത്തേതുതന്നെ خَيْرٌ لَكَ നിനക്ക് ഉത്തമമാണ്, ഗുണമായതാണ് مِنَ الْأُولَى ആദ്യലോകത്തെക്കാള്‍, ആദ്യത്തേതിനെക്കാള്‍ 《5》 وَلَسَوْفَ നിശ്ചയമായും വഴിയെ يُعْطِيكَ നിനക്ക്തരും, നല്‍കും رَبُّكَ നിന്റെ റബ്ബ് فَتَرْضَى അപ്പോള്‍ നീതൃപ്തിപ്പെടും, തൃപ്തി അടയും

---

വെളിച്ചം നല്‍കി ലോകത്തെ ഉന്‍മേഷഭരിതമാക്കുന്ന പകലിനെയും, ഇരുട്ടുമൂടി ലോകത്തെ ശാന്തമാക്കുന്ന രാത്രിയെയുംകൊണ്ട് സത്യം ചെയ്തശേഷം, അല്ലാഹു നബി തിരുമേനിﷺയെ സാന്ത്വനപ്പെടുത്തുകയും അതിപ്രധാനമായ ചില സന്തോഷവാര്‍ത്തകള്‍ അറിയിക്കുകയും ചെയ്യുന്നു. തിരുമേനിയെ അല്ലാഹു കൈവെടിയുകയോ പുറംതള്ളുകയോ ചെയ്തിട്ടില്ല; അവിടത്തോട് അവന് യാതൊരു വെറുപ്പോ കോപമോ ഉണ്ടായിട്ടുമില്ല; അല്‍പദിവസം വഹ്‌യ് വരുവാന്‍ താമസിച്ചു പോകുന്നതോ, പ്രബോധനമാര്‍ഗത്തില്‍ ബുദ്ധിമുട്ടുകള്‍ നേരിടുന്നതോ അല്ലാഹു കൈവെടിഞ്ഞതുകൊണ്ട് സംഭവിക്കുന്നതല്ല. രാവും പകലും പോലെ, ഇരുട്ടും വെളിച്ചവുംപോലെ സുഖദുഃഖസമ്മിശ്രമാണ് ഈ ലോകം. ഇവിടെവെച്ച് അല്‍പം ചില വിഷമങ്ങളെല്ലാം സഹിക്കേണ്ടിവന്നാലും പരലോകത്ത് തിരുമേനിക്ക് ഏറ്റവും ഉത്തമവും ക്ലേശരഹിതവുമായ ജീവിതമായിരിക്കും സിദ്ധിക്കുക. മാത്രമല്ല, തിരുമേനിക്ക് പരിപൂര്‍ണമായും തൃപ്തിവരുമാറ് വേണ്ടതെല്ലാം അല്ലാഹു വഴിയെ കൊടുത്തരുളുകയും ചെയ്യുന്നതാണ്. അതുകൊണ്ട് തല്‍ക്കാലം ക്ഷമ കൈക്കൊള്ളുകയും, ഭാവിയെപ്പറ്റി സുപ്രതീക്ഷയോടിരിക്കുകയും ചെയ്തുകൊള്ളുക എന്നൊക്കെയാണ് ഈ വചനങ്ങളുടെ താല്‍പര്യം.

الاخِرَةُ ('അല്‍- ആഖിറത്ത്') എന്ന വാക്കിന് 'അവസാനത്തേത്' എന്നും الأُولَى ('അല്‍- ഊലാ') എന്ന വാക്കിന് 'ആദ്യത്തേത്' എന്നുമാണ് സാക്ഷാല്‍ അര്‍ത്ഥം. പരലോകത്തെ ഉദ്ദേശിച്ചാണ് 'അല്‍- ആഖിറത്ത്' ക്വുര്‍ആനില്‍ സാധാരണ ഉപയോഗിക്കപ്പെടാറുള്ളത്. ഭാഷയിലും ഇത് സാധാരണമാണ്. അതുകൊണ്ട് മുഫസ്സിറുകള്‍ മിക്കവാറും ആ അര്‍ത്ഥമാണ് ഇവിടെ സ്വീകരിച്ചിരിക്കുന്നത്. ഇതിനെത്തുടര്‍ന്ന് 'അല്‍- ഊലാ'ക്ക് 'ഇഹലോകം' എന്നും അര്‍ത്ഥം കല്‍പിക്കപ്പെട്ടിരിക്കുന്നു. നബിﷺയുടെ ജീവിതത്തിന്റെ അല്ലെങ്കില്‍ പ്രവാചകത്വത്തിന്റെ- ആദ്യഘട്ടവും അവസാനഘട്ടവുമാണ് ഇവിടെ ഉദ്ദേശ്യമെന്നും ചിലര്‍ക്ക് അഭിപ്രായമുണ്ട്. ഇസ്‌ലാമിന് പ്രചാരവും വിജയവും സിദ്ധിച്ചത് അവസാനഘട്ടത്തിലാണല്ലോ. 5 -ാം വചനത്തിലെ വാഗ്ദാനവും ഏതാണ്ട് ഇതേകാലത്തെ ഉദ്ദേശിച്ചാണെന്നും ചിലര്‍ പറഞ്ഞിരിക്കുന്നു. എന്നാല്‍, നബി തിരുമേനിﷺക്ക് അല്ലാഹു നല്‍കുവാനിരിക്കുന്ന പാരത്രികമായ അനുഗ്രഹങ്ങളെ അപേക്ഷിച്ച് നോക്കുമ്പോള്‍, ഇഹത്തില്‍വെച്ച് തിരുമേനിക്ക് ലഭിച്ച അനുഗ്രഹങ്ങള്‍ വളരെ

പരിമിതമാണ് എന്ന് പറയേണ്ടതില്ല. എന്നിരിക്കെ, ഭാവിയെ സംബന്ധിച്ച ഈ വാഗ്ദാനങ്ങൾ ഈ സൂറത്ത് അവതരിച്ചതിനുശേഷം അവിടുത്തേക്ക് ലഭിക്കുവാനിരിക്കുന്ന എല്ലാ അനുഗ്രഹങ്ങളെയും– അത് ഇഹത്തിൽവെച്ചാകട്ടെ, പരത്തിൽവെച്ചാകട്ടെ– ഉൾപ്പെടുത്തുന്നു എന്നും വരാവുന്നതാണ്. والله اعلم. ഭാവി നേട്ടങ്ങളെപ്പറ്റി സന്തോഷവാർത്ത അറിയിച്ചശേഷം, കഴിഞ്ഞകാലത്ത് നൽകപ്പെട്ട ചില അനുഗ്രഹങ്ങളെ അല്ലാഹു എടുത്തു കാണിക്കുന്നു:-

أَلَمْ يَجِدْكَ يَتِيمًا فَـَٔاوَىٰ ﴿٦﴾

**《6》 നിന്നെ അവൻ അനാഥനായി കാണുകയും, എന്നിട്ട് (നിനക്ക്) ആശ്രയം നൽകുകയും ചെയ്തില്ലേ?!**

وَوَجَدَكَ ضَآلًّا فَهَدَىٰ ﴿٧﴾

**《7》 നിന്നെ അവൻ വഴി അറിയാത്തവനായി കാണുകയും, എന്നിട്ട് (നിനക്ക്) മാർഗദർശനം നൽകുകയും ചെയ്തിരിക്കുന്നു.**

وَوَجَدَكَ عَآئِلًا فَأَغْنَىٰ ﴿٨﴾

**《8》 നിന്നെ അവൻ ദരിദ്രനായികാണുകയും, എന്നിട്ട് (നിനക്ക്) ധന്യത നൽകുകയും ചെയ്തിരിക്കുന്നു.**

---

《6》 أَلَمْ يَجِدْكَ നിന്നെ അവൻ കണ്ടെത്തി (കണ്ടുമുട്ടി- കണ്ടി)ല്ലേ يَتِيمًا അനാഥനായിട്ട് فَآوَى എന്നിട്ട് അവൻ അഭയം (ആശ്രയം -രക്ഷ) നൽകി, ചേർത്തുതന്നു 《7》 وَوَجَدَكَ നിന്നെ അവൻ കണ്ടെത്തുകയും ചെയ്തു ضَالًّا വഴി അറിയാത്ത (തെറ്റിയ- പരിഭ്രമിച്ച)വനായിട്ട് فَهَدَى എന്നിട്ടവൻ വഴികാട്ടിത്തന്നു, മാർഗദർശനം നൽകി 《8》 وَوَجَدَكَ നിന്നെകണ്ടെത്തുകയും ചെയ്തു عَائِلًا ദരിദ്രനായി, പ്രാരാബ്ധക്കാരനായി فَأَغْنَى എന്നിട്ടവൻ ധന്യത നൽകി, ധനം നൽകി, പര്യാപ്തമാക്കി

---

നബിﷺക്ക് സിദ്ധിച്ച മൂന്ന് അനുഗ്രങ്ങളെക്കുറിച്ചാണ് അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത്. (1) അവിടുന്ന് ഒരു അനാഥനായിരുന്നുവെങ്കിലും അവിടുത്തേക്ക് വേണ്ടുന്ന ആശ്രയവും സംരക്ഷണവും നൽകി അനുഗ്രഹിച്ചു. അതെ, അവിടുന്ന് ഗർഭത്തിലായിരുന്നപ്പോൾ തന്നെ പിതാവും, ആറുവയസ്സായപ്പോഴേക്ക് മാതാവും കാലഗതി അടഞ്ഞു. അങ്ങനെ മാതാവും പിതാവുമില്ലാത്ത ഒരനാഥനായിത്തീർന്നു. പക്ഷേ, ആദ്യം പിതാമഹനും, അദ്ദേഹത്തിന്റെശേഷം പിതൃവ്യനും തിരുമേനിയെ ഏറ്റെടുത്ത് പരിപാലിക്കുകയും, വളരെ ഓമനിച്ചും ആദരിച്ചുംകൊണ്ട് വളർത്തിപ്പോരുകയും ചെയ്തു. പ്രവാചകത്വം ലഭിച്ചപ്പോൾ പിതൃവ്യനായ അബൂത്വാലിബ് അതിൽ വിശ്വസിച്ചില്ലെങ്കിലും തിരുമേനിയോട് വളരെ അധികം സ്നേഹത്തോടും വാത്സല്യത്തോടുംകൂടി പെരുമാറിയെന്ന് മാത്രമല്ല, ശത്രുക്കളുടെ അക്രമമർദ്ദനങ്ങളെ നേരിട്ടുകൊണ്ട് തിരുമേനിയെ തന്നാലാകുംവിധം സഹായിക്കുകയും ചെയ്തിരുന്നു. ഹിജ്റഃയുടെ അൽപം മുമ്പ് അബൂത്വാലിബ് മരണപ്പെടുന്നതുവരെ തിരുമേനി അദ്ദേഹത്തിന്റെ സംരക്ഷണത്തിൽതന്നെ തുടർന്നുവന്നു. അദ്ദേഹത്തിന്റെ വിയോഗത്തിൽ തിരുമേനി അത്യധികം വ്യസനിക്കയുണ്ടായി. ഏറെത്താമസിയാതെ, മദീനാ നിവാസികൾ തിരുമേനിയെ സ്വന്തം കുടുംബാം

ഗങ്ങളെപ്പോലെ സഹായിച്ചുകൊള്ളാമെന്ന് ഉടമ്പടി ചെയ്യുകയും, അതവർ തികച്ചും പാലിക്കുകയും ചെയ്തു. ഇതെല്ലാം ഒന്നാമത്തെ അനുഗ്രഹത്തിൽ ഉൾപ്പെട്ടതാണ്.

(2) നേർവഴിയും സൻമാർഗവും ഏതാണ്, എങ്ങനെയാണ് എന്നൊന്നും അറിയാത്ത ആളായിരുന്നു തിരുമേനി. എങ്കിലും അല്ലാഹു അവിടുത്തേക്ക് സൻമാർഗദർശനം നൽകി അനുഗ്രഹിച്ചു. സ്വകുടുംബത്തിൽനിന്നോ, വേദഗ്രന്ഥങ്ങൾ വഴിയോ സൻമാർഗമെന്താണെന്ന് മനസ്സിലാക്കുവാൻ അവിടുത്തേക്ക് അവസരം ലഭിച്ചിട്ടുണ്ടായിരുന്നില്ല. എഴുത്തും വായനയും അറിഞ്ഞുകൂടാ. ഇതിനെപ്പറ്റി സൂറ: ശൂറായിൽ അല്ലാഹു പറയുന്നത് ഇപ്രകാരമാണ്: مَا كُنتَ تَدۡرِي مَا ٱلۡكِتَابُ وَلَا الإِيمَانُ (വേദഗ്രന്ഥമാകട്ടെ, സത്യവിശ്വാസമാകട്ടെ എന്താണെന്ന് നിനക്ക് അറിയാമായിരുന്നില്ല, 42 : 52) ഇങ്ങനെയുള്ള തിരുമേനിയെ വേദഗ്രന്ഥങ്ങളിൽ ഏറ്റവും ശ്രേഷ്ഠമായ ഒരു വേദഗ്രന്ഥം നൽകി അല്ലാഹു അനുഗ്രഹിച്ചു. പ്രവാചകൻമാരിൽ ശ്രേഷ്ഠനും, സമസ്തലോകത്തിന്നായുള്ള റസൂലുമാക്കി നിയോഗിക്കുകയും ചെയ്തു.

(3) അന്യരെ ആശ്രയിച്ച് കഴിയുമാറുള്ള ദാരിദ്ര്യാവസ്ഥ നീക്കി അന്യാശ്രയംകൂടാതെ ധന്യനായി കഴിഞ്ഞുകൂടത്തക്ക നില അല്ലാഹു തിരുമേനിക്ക് നൽകി. പിതാവിൽനിന്ന് തിരുമേനിക്ക് അനന്തരമായി കാര്യമായ സ്വത്തുക്കളൊന്നും സിദ്ധിച്ചിരുന്നില്ല. പിതാമഹനെയും, പിതൃവ്യനെയും ആശ്രയിക്കേണ്ടിവന്നു. പിന്നീട്- ഈ സൂറത്ത് അവതരിക്കുന്നതിനുമുമ്പുതന്നെ- സ്വപത്നിയായ ഖദീജഃ (റ) തന്റെ ധനംകൊണ്ട് നബിﷺയെ സഹായിച്ചുവന്നു. പ്രവാചകത്വം സിദ്ധിക്കുന്നതിന് മുമ്പ് തിരുമേനി കച്ചവടം നടത്തുകയുണ്ടായിട്ടുണ്ട്.ഹിജ്റഃക്ക് ശേഷം അൻസ്വാരികളുടെ സഹായങ്ങളും സിദ്ധിച്ചു.പിന്നീട് യുദ്ധങ്ങളിൽ ലഭിക്കുന്ന 'ഗനീമത്ത്' സ്വത്തുക്കളിൽനിന്ന് നിയമാനുസൃതമുള്ള ഒരു പങ്കും തിരുമേനിക്ക് അനുവദിക്കപ്പെട്ടിട്ടുണ്ടായിരുന്നു. അങ്ങനെ, അത്യാവശ്യങ്ങൾ മറ്റുള്ളവരെ ആശ്രയിക്കാതെ തട്ടിനീങ്ങിക്കൊണ്ടിരിക്കുമാറുള്ള പരിതഃസ്ഥിതിയുണ്ടായി എന്നർത്ഥം. എന്നല്ലാതെ, തിരുമേനി ഒരു ധനാഢ്യനോ, ലക്ഷപ്രഭുവോ ആയിത്തീർന്നു എന്ന് ഇതിനർത്ഥമില്ല. ചരിത്രം അറിയുന്നവർക്കെല്ലാം അറിയാവുന്ന ഒരു പരമാർത്ഥമാണിത്. ഒരു രാജാവായ പ്രവാചകനാകുന്നതിനെക്കാൾ ഒരു പ്രവാചകനായ അടിയാനായിരിക്കുവാനാണ് അവിടുന്ന് ഇഷ്ടപ്പെട്ടത്.

ധനത്തിനും, ധന്യതക്കും തിരുമേനി കൽപിച്ചിട്ടുള്ള അർത്ഥംതന്നെ ഇന്ന് നാം അതിന്ന് കൽപിക്കാറുള്ള അർത്ഥമല്ല. തിരുമേനി കൽപിച്ച അർത്ഥത്തിൽ നോക്കുമ്പോൾ, തിരുമേനിയെക്കാൾ വമ്പിച്ച ഒരു ധനവാൻ ലോകത്തില്ല എന്ന് സമ്മതിക്കേണ്ടിവരും. അവിടുന്ന് പറയുന്നു: ليس الغني عن كثرة العرض ولكن الغنى غنى النفس – متفق عليه (ധനം എന്നത് വസ്തുക്കളുടെ ആധിക്യം കൊണ്ടുള്ളതല്ല. പക്ഷേ, ധനം മനസ്സിന്റെ ധന്യതയാണ്. (ബു; മു) അതെ, ഉള്ളതിൽ തൃപ്തിപ്പെടുവാനും, അന്യരെ ആശ്രയിക്കാതിരിക്കുവാനുമുള്ള മനക്കരുത്തുണ്ടായിരിക്കുക. ഇതാണ് തിരുമേനിയുടെ അടുക്കൽ ധനം.

فَأَمَّا ٱلۡيَتِيمَ فَلَا تَقۡهَرۡ ﴿٩﴾

**﴾9﴿ എന്നിരിക്കെ, അനാഥയെ നീ കീഴടക്കിവെക്കരുത്.**

وَأَمَّا ٱلسَّآئِلَ فَلَا تَنۡهَرۡ ﴿١٠﴾

**﴾10﴿ ചോദിച്ചുവരുന്നവനെ നീ മിരട്ടിവിടുകയും അരുത്.**

وَأَمَّا بِنِعْمَةِ رَبِّكَ فَحَدِّثْ ﴿١١﴾

﴿11﴾ നിന്റെ റബ്ബിന്റെ അനുഗ്രഹത്തെക്കുറിച്ച് നീ വര്‍ത്തമാനം പറയുകയും ചെയ്യുക.

﴿9﴾ فَأَمَّا എന്നിരിക്കെ, അപ്പോള്‍ الْيَتِيمَ അനാഥയെ فَلَا تَقْهَرْ നീ കീഴടക്കിവെക്കരുത്, സ്വേച്ഛാധികാരം നടത്തരുത് ﴿10﴾ وَأَمَّا السَّائِلَ അപ്പോള്‍ ചോദിക്കുന്നവനെ فَلَا تَنْهَرْ നീ മിരട്ടിവിടരുത്, ആട്ടി (ആക്ഷേപിച്ചു) കളയരുത് ﴿11﴾ وَأَمَّا بِنِعْمَةِ അപ്പോള്‍ അനുഗ്രഹത്തെപ്പറ്റി رَبِّكَ നിന്റെ റബ്ബിന്റെ فَحَدِّثْ നീ വര്‍ത്തമാനം പറയുക, സംസാരിക്കുക

ദാരിദ്ര്യത്തിന്റെയും, അനാഥത്വത്തിന്റെയും അനുഭവങ്ങള്‍ നേരിട്ടറിഞ്ഞ ആളെന്ന സ്ഥിതിക്ക് അനാഥകളുടെയും, സഹായം അര്‍ത്ഥിച്ചുവരുന്ന സാധുക്കളുടെയും സ്ഥിതിഗതികള്‍ നബിﷺക്ക് നല്ലപോലെ അറിയാവുന്നതാണല്ലോ. ആ നിലക്കും, അല്ലാഹു തനിക്കുചെയ്ത അനുഗ്രഹങ്ങള്‍ക്ക് നന്ദിയെന്ന നിലക്കും അവരുടെ കാര്യത്തില്‍ പ്രത്യേകം ശ്രദ്ധചെലുത്തേണ്ടതുണ്ടെന്നും, അവരെ വെറുപ്പിക്കുകയോ അവരോട് അപമര്യാദയായി പെരുമാറുകയോ ചെയ്യരുതെന്നും അല്ലാഹു നബിﷺയെ ഉപദേശിക്കുന്നു. കഴിഞ്ഞ വചനങ്ങളില്‍ തിരുമേനിക്ക് സിദ്ധിച്ച മൂന്ന് അനുഗ്രഹങ്ങളെയാണ് എടുത്തുകാട്ടിയത്. ഈ വചനങ്ങളില്‍ അതുപോലെ മൂന്ന് കാര്യങ്ങളെക്കുറിച്ച് ഉപദേശിക്കുകയും ചെയ്തിരിക്കുന്നു. ഈ വചനങ്ങള്‍ നബിﷺയെ അഭിമുഖീകരിച്ചുകൊണ്ടുള്ളതാണെങ്കിലും, വാസ്തവത്തില്‍ അവ ഓരോ സത്യവിശ്വാസിക്കും ബാധകമാണെന്നുള്ളതില്‍ സംശയമില്ല.

1 -ാമത്തേത് യത്തീമിനെ- പിതാവ് മരണപ്പെടുകയും പ്രായപൂര്‍ത്തി എത്താതിരിക്കുകയും ചെയ്ത അനാഥക്കുട്ടിയെ- കീഴടക്കി വെക്കരുതെന്നുള്ളതാണ്. അനാഥക്കുട്ടികളുടെ കാര്യത്തില്‍ വന്നിട്ടുള്ള ക്വുര്‍ആന്‍ വചനങ്ങളും നബിവചനങ്ങളും സാമാന്യമായെങ്കിലും അറിയുന്നവര്‍ക്ക് തല്‍വിഷയത്തിന് ഇസ്‌ലാം കല്‍പിച്ചിട്ടുള്ള പ്രാധാന്യം മറ്റൊരു മതമോ, സമുദായമോ കല്‍പിച്ചിട്ടില്ലെന്ന് വ്യക്തമാകുന്നതാണ്.

2 -ാമത്തേത് ചോദിച്ചു വരുന്നവനെ മിരട്ടിവിടരുതെന്നുള്ളതാണ്. കയ്യിലുണ്ടെങ്കില്‍ കൊടുക്കുക, ഇല്ലാത്തപക്ഷം നല്ലവാക്ക് പറഞ്ഞു വിടുക, എന്നല്ലാതെ അവനോട് പരുഷമായ വാക്കുകള്‍ പറഞ്ഞോ മര്യാദയല്ലാത്ത പെരുമാറ്റം പെരുമാറിയോ നിന്ദിക്കുവാനും, ആക്ഷേപിക്കുവാനും പാടില്ലാത്തതാണ്. യാചന ഒരു നല്ല കാര്യമല്ല. ഇസ്‌ലാം അത് ഇഷ്ടപ്പെടുന്നില്ല. എങ്കിലും ചോദിച്ചുവരുന്നവനോട് നല്ല നിലക്ക് വര്‍ത്തിക്കുന്നത് ചോദിക്കപ്പെടുന്നവന്റെ കടമയാകുന്നു. ഈ വിഷയത്തിലും നബി തിരുമേനിﷺയുടെ പതിവ് പരക്കെ അറിയപ്പെട്ടതാണ്. ചോദിച്ചുവരുന്ന ഒരാളെയും അവിടുന്ന് വെറും കയ്യോടെ മടക്കി വിട്ടിരുന്നില്ല. ഒന്നും കൈവശമില്ലാത്തപ്പോള്‍ സൗമ്യമായ വാക്ക് പറയുകയും പിന്നീട് കൈവശം കിട്ടുമ്പോള്‍ കൊടുക്കാമെന്ന് വാഗ്ദാനം ചെയ്കയും, അത് നിറവേറ്റുകയും ചെയ്യുമായിരുന്നു.

3 -ാമത്തേത് അല്ലാഹു നല്‍കിയ അനുഗ്രഹങ്ങളെക്കുറിച്ച് വര്‍ത്തമാനം പറയുക എന്നുള്ളതാണ്. അതായത്, അല്ലാഹുവിങ്കല്‍ നിന്ന് ലഭിച്ചിട്ടുള്ള അനുഗ്രഹങ്ങളെ മൂടിവെക്കാതെ സന്തോഷം പ്രകടിപ്പിക്കുകയും, കൃതജ്ഞതാപൂര്‍വം സ്മരിക്കുകയും, സന്ദര്‍ഭോചിതം പ്രസ്താവിക്കുകയും, അതിന്റെ അടയാളം പുറമെ പ്രകടമായിക്കാണുകയും ചെയ്യുക. അല്ലാഹു പറയുന്നു: لئن شكرتم لأزيدنكم ولئن كفرتم ان عذابي لشديد (നിങ്ങള്‍ നന്ദി

കാണിക്കുന്നപക്ഷം നിശ്ചയമായും ഞാൻ നിങ്ങൾക്ക് വർദ്ധിപ്പിച്ചുതരും. നിങ്ങൾ നന്ദി കേടുകാട്ടിയെങ്കിലോ നിശ്ചയമായും എന്റെ ശിക്ഷ കഠിനമായതുമാണ്. (സൂറ: ഇബ്റാഹീം, 7) നബി തിരുമേനിﷺ പറയുന്നു: 'തന്റെ അടിയാന്റെമേൽ താൻ ചെയ്ത അനുഗ്രഹത്തിന്റെ അടയാളം അവന്റെ മേൽ കാണപ്പെടുന്നതിനെ അല്ലാഹു ഇഷ്ടപ്പെടുന്നു.' (തി.) ധനവും കഴിവും ഉണ്ടായിരുന്നിട്ടും താണതരം വസ്ത്രം ധരിച്ചുകണ്ട ഒരാളോട് തിരുമേനി പറയുകയുണ്ടായി: 'എന്നാൽ അല്ലാഹു തനിക്ക് ധനം തന്നിട്ടുള്ള സ്ഥിതിക്ക് അല്ലാഹു ചെയ്ത അനുഗ്രഹത്തിന്റെയും മാന്യതയുടെയും അടയാളം തന്നിൽ കാണപ്പെടട്ടെ' (അ; ന). പക്ഷേ, സന്തോഷമെന്ന നിലക്കും, നന്ദിയായിക്കൊണ്ടുമല്ലാതെ– അഹങ്കാരവും ദുരഭിമാനവുമായിക്കൊണ്ട്– അല്ലാഹു ചെയ്ത അനുഗ്രഹങ്ങളെ എടുത്തുപറയുന്നതും, പ്രകടമാക്കുന്നതും പാടില്ലാത്തതുമാകുന്നു.

ولله الحمد والمنة

سورة الانشراح

# 94.സൂറതുൽ ഇൻശിറാഹ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 8

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

أَلَمۡ نَشۡرَحۡ لَكَ صَدۡرَكَ ﴿١﴾

**﴾1﴿ (നബിയേ) നിന്റെ നെഞ്ച് [ഹൃദയം] നിനക്ക് നാം വിശാലമാക്കിത്തന്നില്ലേ?!**

وَوَضَعۡنَا عَنكَ وِزۡرَكَ ﴿٢﴾

**﴾2﴿ നിന്റെ ഭാരം നിന്നിൽനിന്ന് നാം (ഇറക്കി)വെക്കുകയും ചെയ്തിരിക്കുന്നു;-**

ٱلَّذِيٓ أَنقَضَ ظَهۡرَكَ ﴿٣﴾

**﴾3﴿ (അതെ) നിന്റെ മുതുകിനെ ഞെരുക്കിക്കളഞ്ഞതായ (ആ ഭാരം).**

وَرَفَعۡنَا لَكَ ذِكۡرَكَ ﴿٤﴾

**﴾4﴿ നിന്റെ കീർത്തി നിനക്ക് നാം ഉയർത്തിത്തരുകയും ചെയ്തിരിക്കുന്നു.**

---

﴾1﴿ أَلَمۡ نَشۡرَحۡ നാം വികസിപ്പിച്ചു (വിശാലപ്പെടുത്തി) തന്നില്ലേ لَكَ നിനക്ക് صَدۡرَكَ നിന്റെ നെഞ്ച് (ഹൃദയം) ﴾2﴿ وَوَضَعۡنَا നാം (ഇറക്കി- താഴ്ത്തി)വെക്കുകയും ചെയ്തു عَنكَ നിന്നിൽനിന്ന് وِزۡرَكَ നിന്റെ ഭാരം (വിഷമം) ﴾3﴿ ٱلَّذِيٓ أَنقَضَ ഒടിച്ചു കളഞ്ഞ (ഞെരുക്കിയ)തായ ظَهۡرَكَ നിന്റെ മുതുക്, പുറത്തെ ﴾4﴿ وَرَفَعۡنَا നാം ഉയർത്തുകയും ചെയ്തു لَكَ നിനക്ക് ذِكۡرَكَ നിന്റെ കീർത്തി, സ്മരണ

---

കഴിഞ്ഞ സൂറത്തിൽകണ്ടതുപോലെ, അല്ലാഹു നബിﷺക്ക് ചെയ്തുകൊടുത്ത ചില മഹത്തായ അനുഗ്രഹങ്ങളെ അനുസ്മരിപ്പിച്ചുകൊണ്ട് അവിടുത്തേക്ക് മനസ്സമാധാനവും

ശുഭപ്രതീക്ഷയും ഉണ്ടാക്കുന്നവയാണ് ഈ വചനങ്ങളും. അല്ലാഹു മനുഷ്യന് നൽകുന്ന അതിമഹത്തായ ഒരു അനുഗ്രഹമത്രെ ഹൃദയവിശാലത. ധൈര്യം, ക്ഷമ, സഹനം, വിനയം, ദയ, ദൃഢമനസ്കത, സത്യാന്വേഷണം മുതലായ ഉൽകൃഷ്ട ഗുണങ്ങൾ അതിനെ ആശ്രയിക്കുന്നു. വിജ്ഞാനം, ദൃഢവിശ്വാസം, അല്ലാഹുവിനെയും പരലോകത്തെയും കുറിച്ചുള്ള ബോധം ആദിയായവ അതിനെ പരിപോഷിപ്പിക്കുന്നു. സീനാതാഴ്‌വരയിൽവെച്ച് മൂസാ നബി (അ)യെ അല്ലാഹു റസൂലായി നിയോഗിച്ചപ്പോൾ അദ്ദേഹം ചെയ്ത ഒന്നാമത്തെ പ്രാർത്ഥന رَبِّ اشْرَحْ لِي صَدْرِي(റബ്ബേ, എനിക്ക് എന്റെ ഹൃദയം നീ വിശാലമാക്കിത്തരേണമേ.) എന്നായിരുന്നു. (സൂറ: ത്വാഹാ.) ഇതിൽനിന്നുതന്നെ അതിന്റെ പ്രാധാന്യം മനസ്സിലാക്കാമല്ലോ.

ഹൃദയവിശാലത ലഭിച്ചവരിൽ ഒന്നാമത്തെ സ്ഥാനം നബി തിരുമേനിﷺക്ക് തന്നെ. അവിടുത്തോടും അവിടുത്തെ അനുയായികളോടും ക്വുറൈശികൾ അനുവർത്തിച്ചുവന്ന ശത്രുതയും ധിക്കാരവും പ്രസിദ്ധമാണ്. മക്കാവിജയദിവസം അവർ തിരുമേനിയുടെ മുമ്പിൽ കയ്യുംകെട്ടി തങ്ങളുടെ പേരിൽ എടുക്കുന്ന ഏത് നടപടിയും സ്വീകരിക്കുവാൻ തയ്യാറായിക്കൊണ്ട് തിരുമേനിയുടെ വിധിയും കാത്തുനിന്നപ്പോൾ തിരുമേനി അവരോട് പറഞ്ഞതെന്താണ്? 'എല്ലാവരും പോയിക്കൊള്ളുക. നിങ്ങൾക്ക് വിടുതൽ തന്നിരിക്കുന്നു' (اذهبوا انتم الطلقاء) എന്നായിരുന്നു. ഒരിക്കൽ കൂട്ടുകാരിൽനിന്ന് ഒറ്റപ്പെട്ട് ഒരു വൃക്ഷത്തിനടുത്ത് നിരായുധനായി വിശ്രമമെടുക്കുമ്പോൾ 'ആരുണ്ട് ഇപ്പോൾ നിന്നെ രക്ഷിക്കുവാൻ?! എന്നു പറഞ്ഞു വാളോങ്ങിക്കൊണ്ട് പെട്ടെന്ന് ആഗതനായ ശത്രുവോട് 'അല്ലാഹു' എന്ന് തിരുമേനി സധീരം ഉത്തരം പറഞ്ഞു. ശത്രുവിന്റെ കൈ തളർന്നുപോയി. വാൾ നിലത്ത്‌വീണു. അതേ വാൾ തിരുമേനി കയ്യിലെടുത്തു. പക്ഷേ, വാൾ ശത്രുവിന്റെ നേരെ നീട്ടുകയല്ല മാപ്പ് നൽകി പോയിക്കൊള്ളുവാൻ അനുവദിക്കുകയാണ് അവിടുന്ന് ചെയ്തത്. സ്വന്തം നാട്ടിലും കുടുംബത്തിലും നിൽക്കപ്പൊറുതിയില്ലാതെ സഹായമർത്ഥിച്ചുചെന്നപ്പോൾ അങ്ങാടിപ്പിള്ളേരെ വിട്ടു കല്ലെറിഞ്ഞു കാലിൽനിന്ന് രക്തം ഒഴുക്കി ആട്ടിവിട്ട ത്വാഇഫുകാരെക്കുറിച്ച് അവിടുന്ന് അല്ലാഹുവിനോട് പ്രാർത്ഥിച്ചത് ഇങ്ങനെയായിരുന്നു! 'അല്ലാഹുവേ, എന്റെ ജനങ്ങൾക്ക് പൊറുത്ത് കൊടുക്കേണമേ, അവർക്ക് അറിഞ്ഞുകൂടാ.' (اللهم اغفر لقومي إنهم لا يعلمون) നബി തിരുമേനിﷺയുടെ ചരിത്രത്തിൽ ധാരാളക്കണക്കിൽ തെളിഞ്ഞു കാണാവുന്ന ഇത്തരം സംഭവങ്ങളെല്ലാം അവിടുത്തെ ഹൃദയവിശാലതയുടെ ഫലമത്രെ.

പ്രബോധനമാർഗത്തിൽ ഏർപ്പെട്ടുകൊണ്ടിരുന്ന പ്രതിബന്ധങ്ങൾ, വേദഗ്രന്ഥങ്ങളെയും മതകാര്യങ്ങളെയും സംബന്ധിച്ച അപരിചിതത്വം എന്നിങ്ങനെയുള്ള വിഷമങ്ങളെല്ലാം ക്രമേണ അല്ലാഹു നീക്കിക്കൊടുത്തതിനെപ്പറ്റിയാണ് നിന്റെ മുതുകിനെ ഞെരുക്കുന്ന ഭാരം ഇറക്കിവെച്ചുതന്നിരിക്കുന്നു എന്ന് പറഞ്ഞത്. ഭൂമുഖത്ത് ഇസ്‌ലാംമതം അവശേഷിക്കുന്ന കാലത്തോളം– അത് ലോകാവസാനംവരെ അവശേഷിക്കുകയും ചെയ്യും– ഇഹത്തിൽ അവിടുത്തെ പേരും കീർത്തിയും നിലനിൽക്കുമെന്ന് തീർച്ചയാണ്. ലോകത്തിന്റെ നാനാഭാഗത്തും നിവസിക്കുന്ന മുസ്‌ലിംകൾക്കിടയിൽ ചുരുങ്ങിയത് ദിനംപ്രതി അഞ്ചുനേരത്തെ ബാങ്കുവിളികളിലും, നമസ്കാരങ്ങളിലും അവിടുത്തെ നാമം ഉച്ചരിക്കാതിരിക്കാൻ നിവൃത്തിയില്ല. ക്വുർആനും ഇസ്‌ലാമിക വിജ്ഞാനങ്ങളും ലോകത്ത് നിലവിലുള്ള കാലം അവിടുത്തെ പേരും പ്രശസ്തിയും ഒരിക്കലും മാഞ്ഞുപോകുന്നതുമല്ല. വേണ്ടാ അവിടുത്തെ പ്രവാചകത്വത്തിൽ വിശ്വസിക്കാത്ത അമുസ്‌ലിംകൾക്കിടയിൽപോലും –ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ– അവിടുത്തെ ഗുണഗണങ്ങ

ളെപ്പറ്റി സ്മരിക്കപ്പെട്ടു വരുന്നു. ഭൂലോകത്ത് മാത്രമല്ല, വാനലോകത്ത് മലക്കുകൾക്കിടയിൽ തിരുമേനി കീർത്തിമാൻ തന്നെ. പരലോകത്ത് എല്ലാ പ്രവാചകൻമാരിലും ഉപരിയായ സ്ഥാനമാനങ്ങൾ നബിﷺക്ക് അല്ലാഹു നൽകുന്നതാണെന്നും ക്വുർആനിൽനിന്നും ഹദീഥുകളിൽനിന്നും പൊതുവിൽ അറിയപ്പെട്ടിട്ടുള്ളതാണ്. മേൽ പ്രസ്താവിച്ച അനുഗ്രഹങ്ങളെ ഓർമിപ്പിച്ചശേഷം, അതിപ്രധാനവും, സത്യവിശ്വാസികൾക്കാകമാനം മനസ്സമാധാനം നൽകുന്നതുമായ ഒരു തത്വയാഥാർത്ഥ്യം അല്ലാഹു ഉണർത്തുന്നു:-

فَإِنَّ مَعَ ٱلْعُسْرِ يُسْرًا ﴿٥﴾

**《5》 അപ്പോൾ, (അറിയുക:) നിശ്ചയമായും ഞെരുക്കത്തോടുകൂടി ഒരു സൗകര്യം (അഥവാ എളുപ്പം) ഉണ്ടായിരിക്കും.**

إِنَّ مَعَ ٱلْعُسْرِ يُسْرًا ﴿٦﴾

**《6》 നിശ്ചയമായും ഞെരുക്കത്തോടുകൂടി ഒരു സൗകര്യം (അഥവാ എളുപ്പം) ഉണ്ടായിരിക്കും.**

---

《5》 فَإِنَّ അപ്പോൾ (എന്നാൽ) നിശ്ചയമായും مَعَ الْعُسْرِ ഞെരുക്കത്തോടുകൂടി (പ്രയാസത്തിന്റെ ഒപ്പം) ഉണ്ട് يُسْرًا ഒരു സൗകര്യം, എളുപ്പം 《6》 إِنَّ مَعَ الْعُسْرِ നിശ്ചയമായും ഞെരുക്കത്തോടൊപ്പമുണ്ട് يُسْرًا ഒരു സൗകര്യം

---

നാം സദാ ഓർമിച്ചിരിക്കേണ്ടതും, ഓർമിക്കുന്നവർക്ക് ജീവിതത്തിൽ നിത്യമനസ്സമാധാനവും സൽപ്രതീക്ഷയും പ്രദാനം ചെയ്യുന്നതുമാണ് ഈ രണ്ട് ചെറുവചനങ്ങൾ. ഈ ജീവിതത്തിൽ ബാധിക്കുന്ന ഏതുതരം ഞെരുക്കമാകട്ടെ, അതിനെ തുടർന്ന് ഒരു ആശ്വാസവും സൗകര്യവും ഉണ്ടാകുകതന്നെ ചെയ്യുമെന്ന് അല്ലാഹു ആവർത്തിച്ചുറപ്പിച്ചു പറഞ്ഞിരിക്കുകയാണ്.

ഞെരുക്കത്തോടുകൂടി സൗകര്യം ഉണ്ടായിരിക്കുമെന്ന് ഒരു പ്രാവശ്യം പറഞ്ഞുമതിയാക്കാതെ, രണ്ടുപ്രാവശ്യം പറയുകയും, ഓരോ വാചകത്തിലും ان (നിശ്ചയമായും) എന്ന അവ്യയം ചേർത്ത് ശക്തിപ്പെടുത്തുകയും ചെയ്തിരിക്കുന്നു. കൂടാതെ, വാചകഘടനയിൽ മറ്റൊരു രഹസ്യംകൂടി അല്ലാഹു ഉൾക്കൊള്ളിച്ചിരിക്കുന്നത് കാണാം: ഞെരുക്കത്തെപ്പറ്റി പറഞ്ഞപ്പോൾ 'അൽ ഉസ്ർ' (الْعُسْرِ) എന്ന് ال ചേർത്തു പറഞ്ഞ് സൗകര്യത്തെക്കുറിച്ച് പറഞ്ഞപ്പോൾ 'യുസ്റൻ' (يُسْرًا) എന്ന് ال ചേർക്കാതെയും പറഞ്ഞു. അറബിഭാഷാ മുറപ്രകാരം ال എന്ന അവ്യയം ചേർക്കപ്പെട്ട പദം معرفة (പ്രത്യേകനാമം) ആയിരിക്കും. ال ചേർക്കപ്പെടാത്ത (تنوين സഹിതമുള്ള) പദം نكرة (സാമാന്യനാമം) യുമായിരിക്കും. *(*)* ഇതനുസരിച്ച് ഒന്നാമത്തെ വാചകത്തിൽ പ്രസ്താവിച്ച അതേ 'ഞെരുക്കം' (الْعُسْرِ) തന്നെയായിരിക്കും രണ്ടാമത്തെ വാചകത്തിലെ 'ഞെരുക്ക'വും. നേരെമറിച്ച് 'സൗകര്യം' (يسر) ആകട്ടെ, രണ്ട് വാചകത്തിലേതും വെവ്വേറെ ആയിരിക്കയും വേണം. അപ്പോൾ ഈ രണ്ട് വാചകങ്ങളും സാരം ഏതാണ്ടിങ്ങിനെയായിരിക്കും: 'ഒരു പ്രത്യേകമായ ഞെരുക്കം സംഭവിക്കുന്നപക്ഷം അതോടൊപ്പം ഏതെങ്കിലും തരത്തി

***(*)* അതുകൊണ്ടാണ് ഇപ്രകാരമുള്ള സാമാന്യനാമങ്ങൾ വിവർത്തനം ചെയ്യുമ്പോൾ 'ഒരു' എന്നോ മറ്റോ ചേർത്ത് മലയാളത്തിൽ വിശേഷിപ്പിക്കുന്നത്.**

ലുള്ള ഒരു സൗകര്യം- ഒന്നല്ലെങ്കിൽ മറ്റൊന്ന്- തീർച്ചയായും ഉണ്ടായിരിക്കുന്നതാണ്.' ഈ രണ്ട് വചനങ്ങൾ ഓതിക്കൊണ്ട് നബിﷺ ഇപ്രകാരം അരുളിച്ചെയ്തതായി ഒരു ഹദീഥിൽ വന്നിട്ടുണ്ട്: 'ഒരു ഞെരുക്കം രണ്ട് സൗകര്യത്തെ ജയിക്കുകയില്ലതന്നെ. (لن يغلب عسر يسرين لن يغلب عسر يسرين - ابن جرير وغيره)' മേൽ വിവരിച്ച ഭാഷാനിയമത്തെ അടിസ്ഥാനമാക്കിയാണ് ഈ നബിവചനവും.

അബുഹാതിംസിജസ്താനീ (റ) പാടിയതെത്ര വാസ്തവം:-

اذَا اشتملتْ عَلَى اليَأس القُلُوبُ ... وَضَاقَ لمَا بِهِ الصَّدْرُ الرَّحِيبُ

واَوْ طَأت المَكارهُ واطمَأنَّت ... وَاَرَسَتْ فِي اما كنهَا الخُطُوبُ

وَلَمْ ترَ لانكِشَافِ الضر وجها ... وَلاَ اغنَي بحيلَته الاَريب

اتَاكَ عَلَى قُسوطٍ مِّنكَ غوْثٌ ... يَمُن بِهِ اللَّطِيفُ المُسْتَجِيبُ

وَكُل الحَادِثَاتِ اذَا تَنَاهَتْ ... فَموْصُولٌ بِهَا الفَرَجُ القَرِيب

(സാരം:- ഹൃദയങ്ങളിൽ നിരാശ വന്നുമൂടുകയും, വിശാലപ്പെട്ട ഹൃദയം അതുമൂലം കുടുസ്സായിത്തീരുകയും അനിഷ്ടസംഭവങ്ങൾ ഒന്നൊന്നായി ഒത്തുചേർന്ന് ചടഞ്ഞു കൂടുകയും, തൽസ്ഥാനങ്ങളിൽ ആപത്തുകൾ നങ്കൂരമുറപ്പിക്കുകയും, ഉപദ്രവം നീങ്ങുവാനുള്ള ഒരു മാർഗവും നീ കാണാതിരിക്കുകയും, ബുദ്ധിമാന്റെ കൗശലംകൊണ്ട് അതിന് പരിഹാരമുണ്ടാകാതിരിക്കുകയും ചെയ്യുമ്പോൾ, അതാ- നീ നിരാശപ്പെട്ടുകൊണ്ടിരിക്കവെ- നിനക്കൊരു സഹായം വന്നെത്തുന്നു! (പ്രാർത്ഥനക്ക്) ഉത്തരം നൽകുന്ന ആ സൗമ്യശീലൻ (അല്ലാഹു) അത് പ്രദാനം ചെയ്യുന്നു എല്ലാ വിപത്തുകളുംതന്നെ, അവസാനമെത്തിക്കഴിഞ്ഞാൽ ആസന്നമായ ഒരു തുറവി അതോടു ചേർന്നുകൊണ്ടുണ്ടായിരിക്കും.) അല്ലാഹു പറയുന്നു:-

فَإِذَا فَرَغْتَ فَٱنصَبْ ﴿٧﴾

**《7》 ആകയാൽ, നിനക്ക് ഒഴിവ് കിട്ടിയാൽ നീ അദ്ധ്വാനിച്ചുകൊള്ളുക.**

وَإِلَىٰ رَبِّكَ فَٱرْغَب ﴿٨﴾

**《8》 നിന്റെ രക്ഷിതാവങ്കലേക്കു തന്നെ നീ ആഗ്രഹം പ്രകടിപ്പിക്കുകയും ചെയ്യുക.**

---

《7》 فَإِذَا فَرَغْتَ ആകയാൽ നീ ഒഴിവായാൽ (നിനക്ക് ഒഴിവ് കിട്ടിയാൽ) فَٱنصَبْ നീ അദ്ധ്വാനിക്കുക (പരിശ്രമം ചെയ്യുക) 《8》 وَإِلَىٰ رَبِّكَ നിന്റെ റബ്ബിങ്കലേക്ക് فَٱرْغَبْ നീ ആഗ്രഹിച്ചു (ആഗ്രഹം പ്രകടിപ്പിച്ചു) കൊള്ളുക

---

ഞെരുക്കങ്ങളെത്തുടർന്ന് സൗകര്യങ്ങളും ഉണ്ടായിരിക്കുമെന്ന് ഉണർത്തിയശേഷം- പ്രത്യക്ഷത്തിൽ നബി തിരുമേനിﷺയെ അഭിമുഖീകരിച്ചുകൊണ്ടാണെങ്കിലും- സത്യവിശ്വാസികൾക്ക് പൊതുവെ അല്ലാഹു മഹത്തായ ഉപദേശം ഈ വചനങ്ങളിൽ നൽകിയിരിക്കുകയാണ്. ഒഴിവുകിട്ടിയാൽ അദ്ധ്വാനിക്കണം, ആഗ്രഹം പ്രകടിപ്പിക്കുന്നത്-

അഥവാ അപേക്ഷ സമർപ്പിക്കുന്നത്– അല്ലാഹുവിങ്കലേക്കായിരിക്കണം എന്നത്രെ അത്. ഇന്നിന്ന കാര്യങ്ങളിൽനിന്ന് ഒഴിവായാൽ എന്നോ, ഇന്നിന്ന വിഷയങ്ങളിൽ അദ്ധ്വാനം ചെയ്യണമെന്നോ പ്രത്യേകം വ്യക്തമാക്കാതിരുന്നത് വളരെ അർത്ഥവത്താകുന്നു. ഐഹികകാര്യങ്ങളിൽ നിന്ന് ഒഴിവ് കിട്ടുമ്പോൾ പാരത്രിക കാര്യത്തിലും, ശത്രുവുമായുള്ള സമരത്തിൽനിന്ന് ഒഴിവുകിട്ടുമ്പോൾ ദേഹേച്ഛകളോടും പിശാചിനോടുമുള്ള സമരത്തിലും, ജനങ്ങളുമായി ബന്ധപ്പെട്ട വിഷയങ്ങളിൽനിന്ന് ഒഴിവാകുമ്പോൾ അല്ലാഹുവുമായി ബന്ധപ്പെട്ട കാര്യങ്ങളിലും, വ്യക്തിപരമായ ആവശ്യങ്ങളിൽനിന്ന് സ്വസ്ഥമാകുമ്പോൾ സമുദായത്തിന്റെ പൊതുകാര്യത്തിലും, നിർബന്ധ കർമങ്ങൾ ചെയ്തുതീർന്നാൽ ഐച്ഛികമായ കർമങ്ങളിലും, പകലത്തെ ജോലിത്തിരക്കുകൾ അവസാനിച്ചാൽ രാത്രി നമസ്കാരത്തിലും, നമസ്കാരം തീർന്നാൽ പ്രാർത്ഥനയിലും ഇങ്ങനെ ഒരു വിഷയത്തിലുള്ള ശ്രദ്ധയിൽനിന്ന് ഒഴിവുകിട്ടുമ്പോൾ മറ്റൊരു നല്ല വിഷയത്തിൽ ശ്രദ്ധപതിക്കേണ്ടതാണെന്നുള്ള മഹത്തായ ഒരു സാരോപദേശമത്രെ ഇത്.

ഒരു കാര്യത്തിൽ ശ്രദ്ധ പതിഞ്ഞുകൊണ്ടിരിക്കെ, മറ്റൊരു കാര്യത്തിൽ വേണ്ടത്ര ശ്രദ്ധപതിക്കുവാൻ മനുഷ്യന് സാദ്ധ്യമല്ല. مَّا جَعَلَ اللَّهُ لِرَجُلٍ مِّن قَلْبَيْنِ فِي جَوْفِهِ (ഒരു മനുഷ്യനും തന്നെ അവന്റെ ഉള്ളിൽ അല്ലാഹു രണ്ട് ഹൃദയങ്ങളെ ഏർപ്പെടുത്തിയിട്ടില്ല. 33: 4) ഭക്ഷണത്തിന്റെ മുമ്പിൽവെച്ചും, മലമൂത്രവിസർജ്ജനത്തിന് മുട്ടുമ്പോഴും നമസ്കരിക്കരുതെന്ന് വിരോധിക്കുന്ന (മുസ്‌ലിം രേഖപ്പെടുത്തിയ) നബിവചനം ഈ തത്വത്തെ ആസ്പദമാക്കിയാകുന്നു. ഒഴിവുസമയം ഏതെങ്കിലും തരത്തിൽ സ്വന്തം നന്മക്ക് ഉപയോഗപ്പെടുത്താതിരിക്കുന്ന പക്ഷം അത് മനുഷ്യന് നേരിടുന്ന തീരാനഷ്ടമായിരിക്കും. കാരണം, ആ സമയം പിന്നൊരിക്കലും അവന് തിരിച്ചുകിട്ടുവാൻ പോകുന്നില്ല. നബിﷺ അരുളിച്ചെയ്യുന്നു: نعمتان مغبون فيهما كثير من الناس الصحة والفراغ – البخاري (രണ്ട് അനുഗ്രഹങ്ങളുണ്ട്, അവയിൽ മിക്ക മനുഷ്യരും നഷ്ടം ബാധിക്കുന്നവരാണ്; ആരോഗ്യവും ഒഴിവുസമയവും. (ബു.)

ഏതൊരു കാര്യവും നിർവഹിക്കുവാൻ അല്ലാഹുവിങ്കൽനിന്നുള്ള സഹായം അനിവാര്യമാണ്. അതിന്റെ പര്യവസാനം നന്നായിത്തീരുവാൻ അവന്റെ അംഗീകരണവും അനിവാര്യം തന്നെ. അതിന്റെ യഥാർത്ഥ പ്രതിഫലം അവനിൽനിന്നുമാത്രം ലഭിക്കേണ്ടതുമാണ്. അപ്പോൾ, എല്ലാ കാര്യത്തിനും അവന്റെ മുമ്പിൽ ആഗ്രഹം പ്രകടിപ്പിക്കേണ്ടതാവശ്യമാകുന്നു. അവനോടുമാത്രമേ അത് പ്രകടിപ്പിച്ചിട്ട് ഫലവും ഉണ്ടാകുകയുള്ളൂ. പാരത്രികമെന്നോ, ഐഹികമെന്നോ, മതപരമെന്നോ, ലൗകികമെന്നോ ഉള്ള വ്യത്യാസം കൂടാതെ, എല്ലാ നല്ല കാര്യത്തിനും അല്ലാഹുവിന്റെ മുമ്പിൽ അപേക്ഷ സമർപ്പിക്കാവുന്നതും സമർപ്പിക്കേണ്ടതുമാണ്. ചെരുപ്പിന്റെ വാർ മുറിയുമ്പോഴും ഭക്ഷണത്തിന് ഉപ്പ് ആവശ്യമായിവരുമ്പോഴുംകൂടി അതിനുവേണ്ടി അല്ലാഹുവിനോട് പ്രാർത്ഥിക്കുവാൻ ഹദീഥിൽ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. (തി.) ഇത്രയും നിസ്സാരപ്പെട്ട കാര്യങ്ങൾപോലും അല്ലാഹുവിന്റെ സഹായംകൂടാതെ സാധ്യമാകുന്നതല്ലെന്ന് അൽപം ആലോചിക്കുന്നവർക്ക് അറിയാവുന്നതാണ്. എന്നിരിക്കെ, വൻകാര്യങ്ങളെക്കുറിച്ച് പറയേണ്ടതുണ്ടോ?! ഏതൊരു കാര്യത്തിനും പ്രാർത്ഥിച്ചു ചുമ്മാ ഇരുന്നാൽ പോരാ– ഓരോന്നിലും അവരവർക്കറിയുന്നതും കഴിയുന്നതുമായ ശ്രമങ്ങൾ ചെയ്കയും വേണ്ടതുണ്ട്– എന്ന് പറയേണ്ടതില്ല. പക്ഷേ, ആ ശ്രമം ഫലപ്പെടുത്തുന്നതും അല്ലാഹുവാണല്ലോ.

എല്ലായ്പ്പോഴും ദുആ ചെയ്യാൻ പറ്റിയതും, മേൽ ചൂണ്ടിക്കാട്ടിയ വസ്തുതകൾ മനസ്സിലാക്കുവാൻ ഉതകുന്നതും, നബി തിരുമേനിﷺ ദുആ ചെയ്യാറുണ്ടായിരുന്നതായി

ഇമാം മുസ്‌ലിം (റ) ഉദ്ധരിച്ചിട്ടുള്ളതുമായ ഒരു ദുആ ഇവിടെ ഉദ്ധരിക്കുന്നത് നന്നായിരിക്കും:-

اَللَّهُمَّ اصْلِح لِي دِينِي الَّذِى هُوَ عِصْمَةُ امرى واصلِحْ لِي دُنْيَاى الَّتِي فِيهَا مَعَاشِي وَاصلَح لِي اخِرَتِي الَّتِي فِيهَا مَعَادِى واجْعَلِ الحَيوةَ زيادة فِي كُلِّ خَيرٍ وَاجْعِلَ المماتَ راحةً لِّي مِن كُلِّ شَرٍّ ـ

رواه مسلم

സാരം: 'അല്ലാഹുവേ, എന്റെ കാര്യത്തിന്റെ രക്ഷയാകുന്ന എന്റെ മതനിഷ്ഠ നീ എനിക്ക് നന്നാക്കിത്തരേണമേ! എന്റെ ജീവിതമാർഗം ഉൾക്കൊള്ളുന്നതായ എന്റെ ഐഹികജീവിതവും നീ എനിക്ക് നന്നാക്കിത്തരേണമേ! എന്റെ മടക്കസ്ഥലം ഉൾക്കൊള്ളുന്ന എന്റെ പാരത്രിക ജീവിതവും നീ എനിക്ക് നന്നാക്കിത്തരേണമേ! ഈ ജീവിതം എല്ലാവിധ നന്മയിലും എനിക്ക് വർദ്ധനവാക്കിത്തീർക്കുകയും വേണമേ! മരണത്തെ എല്ലാവിധ തിന്മയിൽനിന്നും എനിക്ക് ആശ്വാസമാക്കിത്തീർക്കുകയും വേണമേ!'

اللهم انا نرغب اليك وندعوك بدعاء نبيك

اللهم ولك الحمد والمنة والفضل

سورة التّين

# 95. സൂറതുത്തീൻ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 8

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

وَٱلتِّينِ وَٱلزَّيۡتُونِ ﴿١﴾

﴿1﴾ അത്തിതന്നെയാണ, ഒലീവും തന്നെയാണ (സത്യം)!

وَطُورِ سِينِينَ ﴿٢﴾

﴿2﴾ സീനാപർവതവുംതന്നെയാണ (സത്യം)!

وَهَٰذَا ٱلۡبَلَدِ ٱلۡأَمِينِ ﴿٣﴾

﴿3﴾ ഈ നിർഭയരാജ്യവും തന്നെയാണ (സത്യം)!

لَقَدۡ خَلَقۡنَا ٱلۡإِنسَٰنَ فِيٓ أَحۡسَنِ تَقۡوِيمٖ ﴿٤﴾

﴿4﴾ തീർച്ചയായും മനുഷ്യനെ നാം ഏറ്റവും നല്ല പാകതയിലായി സൃഷ്ടിച്ചിരിക്കുന്നു.

ثُمَّ رَدَدۡنَٰهُ أَسۡفَلَ سَٰفِلِينَ ﴿٥﴾

﴿5﴾ പിന്നീട് അവനെ നാം അധമൻമാരിൽ ഏറ്റവും അധമനാക്കിത്തീർത്തു,-

إِلَّا ٱلَّذِينَ ءَامَنُواْ وَعَمِلُواْ ٱلصَّٰلِحَٰتِ فَلَهُمۡ أَجۡرٌ غَيۡرُ مَمۡنُونٖ ﴿٦﴾

﴿6﴾ വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരെ ഒഴികെ. എന്നാൽ, അവർക്കാകട്ടെ, മുറിഞ്ഞുപോകാത്ത പ്രതിഫലമുണ്ടായിരിക്കും.

وَالتِّينِ ﴿1﴾ അത്തിതന്നെയാണ وَالزَّيْتُونِ ഒലീവ് തന്നെയാണ ﴿2﴾ وَطُورِ سِينِينَ സീനീൻ (സീനാ) പർവതം തന്നെയാണ ﴿3﴾ وَهَٰذَا الْبَلَدِ ഈ രാജ്യം തന്നെയാണ الْأَمِينِ നിർഭയമായ, വിശ്വസ്തമായ ﴿4﴾ لَقَدْ خَلَقْنَا തീർച്ചയായും നാം സൃഷ്ടിച്ചിരിക്കുന്നു الْإِنسَانَ മനുഷ്യനെ فِي أَحْسَنِ ഏറ്റവും നല്ലതിൽ تَقْوِيمٍ പാകപ്പെടുത്തൽ (പാകത), രൂപം ശരിപ്പെടുത്തൽ, ചൊവ്വാക്കൽ ﴿5﴾ ثُمَّ رَدَدْنَاهُ പിന്നീട് നാം അവനെ മടക്കി (ആക്കീത്തീർത്തു) أَسْفَلَ ഏറ്റം അധമൻ, താണവനായി سَافِلِينَ അധമൻമാരിൽ, താണവരിൽ ﴿6﴾ إِلَّا الَّذِينَ യാതൊരുവരൊഴികെ آمَنُوا വിശ്വസിച്ച وَعَمِلُوا الصَّالِحَاتِ സൽക്കർമങ്ങൾ പ്രവർത്തിക്കയും ചെയ്ത فَلَهُمْ എന്നാലവർക്കുണ്ടായിരിക്കും أَجْرٌ പ്രതിഫലം, കൂലി غَيْرُ مَمْنُونٍ മുറിക്കപ്പെടാത്ത, ദാക്ഷിണ്യം പറയപ്പെടാത്ത

---

അത്തിവൃക്ഷം നമ്മുടെ നാട്ടിൽ കാണപ്പെടുമെങ്കിലും, അറേബ്യയിലെ- വിശേഷിച്ചും ഫലസ്തീൻ നാടുകളിലെ- അത്തിക്ക് പല വിശേഷതകളുമുണ്ട്. പഴത്തിന്റെ വലുപ്പം, ആകൃതി, സ്വാദ്, പ്രയോജനം എന്നിവയിലെല്ലാം അത് വളരെ മെച്ചപ്പെട്ടതാകുന്നു. ആരോഗ്യകരമായ ഒരു ഭക്ഷ്യവസ്തുവും, ഔഷധവീര്യം നിറഞ്ഞതും, മുഴുവൻ അംശങ്ങളും തിന്നാൻകൊള്ളുന്നതുമാണത്. ഒലീവുമരമാകട്ടെ, അതിന്റെ കേന്ദ്രംതന്നെ ഫലസ്തീനും പരിസരങ്ങളുമാകുന്നു. ഒലീവിന്റെ കായ വളരെ പ്രധാനപ്പെട്ട ഒരു എണ്ണവിത്താണ്. അതുകൊണ്ട് പ്രത്യേകതരം കറിയും ഉണ്ടാക്കാറുണ്ട്. അതിൽനിന്നെടുക്കുന്ന എണ്ണയാണ് 'സൈത്തെണ്ണ' എന്ന പേരിൽ അറിയപ്പെടുന്ന ഒലീവെണ്ണ. എണ്ണകളുടെ കൂട്ടത്തിൽ ഇതിന്നും പ്രാധാന്യം കൂടും. കറിയായും, മരുന്നായും, ലേപനമായും, വിളക്കെണ്ണയായും അത് ഉപയോഗിക്കപ്പെടുന്നു.

മൂസാ നബി (അ)ക്ക് പ്രവാചകത്വം സിദ്ധിച്ചതും, അല്ലാഹുവിന്റെ സംസാരം കേട്ടതും, തൗറാത്ത് ലഭിച്ചതും സീനാപർവ്വതത്തിൽവെച്ചാണ്. 'സീനീൻ' എന്നും 'സൈനാ' എന്നും അതിന് പറയപ്പെടാറുണ്ട്. മൂസാ (അ)ന്റെയും ഇസ്റാഈല്യരുടെയും ചരിത്രം ആ പർവ്വതവുമായി പല നിലക്കും ബന്ധപ്പെട്ടതാണ്. 'ഈ നിർഭയമായ രാജ്യം'കൊണ്ട് വിവക്ഷ മക്കാരാജ്യമത്രെ. ഈ സൂറത്ത് അവതരിക്കുന്ന കാലത്ത് നബിﷺ അവിടെയായിരുന്നുവല്ലോ. അവിടെവെച്ച് കൊല, ഹിംസ തുടങ്ങിയതൊന്നും പാടില്ലാത്തതുകൊണ്ടാണ് അതിനെ നിർഭയമായ രാജ്യം എന്ന് വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നത്. മക്കഃയുടെ പ്രാധാന്യത്തെപ്പറ്റി അധികമൊന്നും വിവരിക്കേണ്ടുന്ന ആവശ്യമില്ല.

ഈ നാല് വസ്തുക്കളെക്കൊണ്ടും ആണയിട്ടുകൊണ്ട് അല്ലാഹു പറയുന്ന കാര്യമെന്താണെന്ന് നോക്കാം: മനുഷ്യനെ അവൻ ഏറ്റവും നല്ല ഒരു പാകതയിലായിട്ടാണ് സൃഷ്ടിച്ചിരിക്കുന്നത്. ശാരീരികമായും, ബുദ്ധിപരമായും, ആത്മീയമായും എല്ലാംതന്നെ അവൻ ഇതരജീവികളെക്കാൾ ഉൽകൃഷ്ടനാകുന്നു. അവനെക്കാൾ എത്രയോ വമ്പിച്ച വസ്തുക്കളെപ്പോലും കീഴൊതുക്കുവാനും, അടക്കി ഭരിക്കുവാനും വേണ്ടുന്ന പക്വതയും പാകതയും അവന് അല്ലാഹു നൽകിയിട്ടുണ്ട്. എന്നാൽ, അതേ മനുഷ്യനെത്തന്നെ , അവൻ സത്യവിശ്വാസവും സൽക്കർമവും സ്വീകരിക്കാത്തപക്ഷം ഏറ്റവും വലിയ അധമനാക്കി അല്ലാഹു തരംതാഴ്ത്തുകയും ചെയ്തിരിക്കുകയാണ്. അഥവാ അവൻ അല്ലാഹുവിന്റെ അടുക്കൽ അങ്ങേയറ്റം ദുഷ്ടനും നികൃഷ്ടനുമായിരിക്കും. പരലോകത്ത് അവന് ലഭിക്കുന്ന പ്രതിഫലം പ്രതിഫലങ്ങളിൽ വെച്ച് ഏറ്റവും ശോചനീയവും നിന്ദ്യവും ആയിരിക്കും. സത്യവിശ്വാസവും സൽക്കർമവും സ്വീകരിച്ചവരാകട്ടെ- സൃഷ്ട്യാ ഉള്ള അവരുടെ ഉൽകൃഷ്ടതക്ക് പുറമെ- അല്ലാഹുവിന്റെ അടുക്കലും അവർ ഉൽകൃഷ്ടന്മാർ

തന്നെ. അവർക്ക് ലഭിക്കുവാനിരിക്കുന്ന പ്രതിഫലമാകട്ടെ, കാലാകാലം തേമാനമോ ഭംഗമോ കൂടാതെ ശാശ്വതവുമായിരിക്കും.

تَقْوِيم (തക്‌വീം) എന്ന വാക്കിന് تسويه ، تصوير ، تعديل ، تثقيف എന്നിങ്ങനെയുള്ള അർത്ഥങ്ങളാണ് അറബി നിഘണ്ടുക്കളിലും, ക്വുർആൻ വ്യാഖ്യാനഗ്രന്ഥങ്ങളിലും കൊടുത്തു കാണുന്നത്. പാകപ്പെടുത്തുക, സമപ്പെടുത്തുക, കിടയൊപ്പിക്കുക, അഭിവൃദ്ധിപ്പെടുത്തുക, സംസ്കരിക്കുക, രൂപം നൽകുക, ശരിപ്പെടുത്തുക' എന്നിങ്ങനെ ആ പദങ്ങൾക്ക് മലയാളത്തിൽ വിവർത്തനവും നൽകാം. ഇതെല്ലാം കണക്കിലെടുത്തുകൊണ്ടാണ് നാം മുകളിൽ വായിച്ച അർത്ഥവും വ്യാഖ്യാനവും 4 -ാം വചനത്തിന് നൽകിയിരിക്കുന്നതും. ഇമാം റാഗിബ് (റ) അദ്ദേഹത്തിന്റെ പ്രസിദ്ധ ക്വുർആൻ നിഘണ്ടുവായ 'അൽമുഫ്റദാത്തി'ൽ ഈ വചനം ഉദ്ധരിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞിരിക്കുന്നു: وذلك اشارة الى ماخص به الانسان من العقل والفهم وانتصاب القامة الدالة على استيلاء على كل ما فى هذا العالم – المفردات (സാരം: ഈ ലോകത്ത് എല്ലാറ്റിനെയും അടക്കി ഭരിക്കുവാൻ പറ്റുമെന്ന് കാണിക്കുന്ന ബുദ്ധി, ഗ്രഹണശക്തി, നിവർന്ന ശരീരനില മുതലായി മനുഷ്യന് പ്രത്യേകം നൽകപ്പെട്ടിട്ടുള്ള കാര്യങ്ങളിലേക്കാണ് ഈ വചനം ചൂണ്ടിക്കാട്ടുന്നത്.)

فَمَا يُكَذِّبُكَ بَعْدُ بِٱلدِّينِ ﴿٧﴾

**﴾7﴿ (നബിയേ) എന്നിരിക്കെ, പിന്നീട് പ്രതിഫല നടപടിയെക്കുറിച്ച് നിന്നെ വ്യാജമാക്കുന്നത് എന്താണ് [എന്തൊരു ന്യായമാണതിനുള്ളത്?!]**

أَلَيْسَ ٱللَّهُ بِأَحْكَمِ ٱلْحَٰكِمِينَ ﴿٨﴾

**﴾8﴿ അല്ലാഹു വിധികർത്താക്കളിൽവെച്ച് ഏറ്റവും (വലിയ) വിധികർത്താവല്ലയോ?!**

---

﴾7﴿ فَمَا എന്നിരിക്കെ (അപ്പോൾ) എന്താണ് يُكَذِّبُكَ നിന്നെ വ്യാജമാക്കുന്നത് بَعْدُ പിന്നീട്, ശേഷം بِالدِّينِ പ്രതിഫല നടപടിയെപ്പറ്റി, മതത്തെക്കുറിച്ച് ﴾8﴿ أَلَيْسَ اللَّهُ അല്ലാഹു അല്ലയോ بِأَحْكَمِ ഏറ്റവും വലിയ (നല്ല) വിധികർത്താവ് الْحَاكِمِينَ വിധികർത്താക്കളിൽ

---

'അല്ലാതെ! (തീർച്ചയായും അതെ.) ഞാനും അതിന് സാക്ഷ്യം വഹിക്കുന്നവരിൽപെട്ടവനാണ്. (بلي وانا علي ذلك من الشاهدين) എന്ന ഈ വചനം ഓതുന്നവർ പറയേണ്ടതുണ്ടെന്ന് സൂറത്തുൽ മുർസലാത്തിന്റെ അവസാനത്തിൽ നാം ഉദ്ധരിച്ച ഹദീഥിൽ പ്രസ്താവിച്ചത് ഓർക്കുക.

മനുഷ്യന്റെ നിലയും, നിലവാരവും മുകളിൽ ചൂണ്ടിക്കാട്ടിയ പ്രകാരമാണ്. എന്നിരിക്കെ, അവൻ ഒരു വിചാരണയെയും പ്രതിഫലത്തെയും നേരിടേണ്ടിവരുമെന്ന് ഈ ജനങ്ങളോട് പറയുമ്പോൾ, അതിനെ വ്യാജമാക്കി നിഷേധിക്കുവാൻ പിന്നെ എന്തുണ്ട് ന്യായം?! എന്തുണ്ട് കാരണം?! ഒന്നുമില്ല, കേവലം മർക്കടമുഷ്ടിയും ധിക്കാരവും തന്നെ. എന്നാൽ, അല്ലാഹു സാധാരണ വിധികർത്താക്കളെപ്പോലെയുള്ള ഒരു വിധികർത്താവല്ല. അവൻ എല്ലാ വിധികർത്താക്കളെക്കാളും ഏറ്റവും വലിയ യുക്തിമാനും, ശക്തിമാനും, അധികാരസ്ഥനുമായ വിധികർത്താവാണ്. ഇതവർ ഓർത്തിരിക്കട്ടെ! എന്ന് സാരം.

﴿ولله الحمد والمنة﴾

سورة العلق

# 96.സൂറതുൽ അലക്വ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 19

നബി തിരുമേനിﷺക്ക് ഒന്നാമതായി അവതരിച്ച ക്വുർആൻ വചനങ്ങൾ ഉൾക്കൊള്ളുന്നതാണ് ഈ സൂറത്ത്. തിരുമേനിക്ക് പ്രവാചകത്വം സിദ്ധിച്ചതും അതോടുകൂടിയാണ്. ഇമാം അഹ്മദ്, ബുഖാരി, മുസ്‌ലിം (റ) മുതലായവർ ആഇശഃ (റ)യിൽനിന്നും ഉദ്ധരിച്ചിട്ടുള്ള ആ സംഭവത്തിന്റെ സംഗ്രഹം ഇപ്രകാരമാകുന്നു:-

'റസൂൽ തിരുമേനിﷺക്ക് ആദ്യം ഉണ്ടായത് യഥാർത്ഥമായിപ്പുലരുന്ന സ്വപ്നങ്ങൾകാണലായിരുന്നു. പിന്നീട് ജനങ്ങളിൽനിന്ന് ഒഴിവായിരിക്കുവാൻ ആഗ്രഹം തോന്നി. അങ്ങനെ, അവിടുന്ന് ഹിറാമലയിലെ ഗുഹയിൽച്ചെന്ന് കുറേ ദിവസങ്ങളോളം വീട്ടിലേക്ക് വരാതെ അവിടെ ആരാധന നടത്തിക്കൊണ്ടിരിക്കുമായിരുന്നു. കൊണ്ടുപോയ ഭക്ഷണസാധനങ്ങൾ തീരുമ്പോൾ വീണ്ടും ഖദീജഃ (റ)യുടെ അടുക്കൽവന്ന് അത്രനാളത്തേക്കുള്ള ഭക്ഷണം കൊണ്ടുപോകും. ഇങ്ങനെ, ഒരു ദിവസം പെട്ടെന്ന് ഗുഹയിൽവെച്ച് ആ യഥാർത്ഥം സംഭവിച്ചു. മലക്ക്‌വന്നു ഞാൻ ജിബ്‌രീലാണെന്നും, താങ്കൾ ഈ സമുദായത്തിലേക്ക് അല്ലാഹുവിന്റെ റസൂലാണെന്നും സന്തോഷവാർത്ത അറിയിച്ചു. അനന്തരം മലക്ക് 'ഓതുക (اقْرأ)' എന്ന് പറഞ്ഞു. തിരുമേനി പറഞ്ഞു: 'ഞാൻ ഓതുന്നവനല്ല (مَا اَنَا بِقَارِي)'. തിരുമേനി പറയുകയാണ്: അപ്പോൾ, എനിക്ക് വിഷമം അനുഭവപ്പെടുമാറ് മലക്ക് എന്നെ കൂട്ടിപ്പിടിച്ചു. പിന്നീട് എന്നെ വിട്ടുകൊണ്ട് 'ഓതുക' എന്ന് വീണ്ടും പറഞ്ഞു. ഞാൻ ഓതുന്നവനല്ല (എനിക്ക് ഓതാൻ അറിഞ്ഞു കൂടാ) എന്ന് ഞാനും പറഞ്ഞു. രണ്ടാമതും മൂന്നാമതും അങ്ങിനെ എന്നെ കൂട്ടിപ്പിടിച്ച് വിടുകയുണ്ടായി. എന്നിട്ട് اقْرَأْ بِاسْمِ رَبِّكَ الَّذِي خَلَقَ - اِلَى قوله مَا لَمْ يَعْلَمْ എന്നീ (1 മുതൽ 5 കൂടി) വചനങ്ങൾ ഓതിക്കേൾപ്പിച്ചു തന്നു.'

'അനന്തരം തിരുമേനി വിറച്ചുകൊണ്ട് വീട്ടിൽചെന്നു 'എനിക്ക് വസ്ത്രമിട്ട് പുതച്ചുതരുവിൻ, പുതച്ചുതരുവിൻ (زَمِّلُونِى زَمِّلُونِى)' എന്ന് പറഞ്ഞു. പരിഭ്രമം നീങ്ങിയപ്പോൾ ഖദീജഃ (റ)യോട് വിവരം പറഞ്ഞു, അവർ ഇങ്ങനെ സമാധാനിപ്പിച്ചു: 'പേടിക്കേണ്ടാ! സന്തോഷപ്പെട്ടുകൊള്ളുക. അല്ലാഹു അങ്ങയെ ഒരിക്കലും അപമാനപ്പെടുത്തുകയില്ല. അവിടുന്ന് കുടുംബബന്ധം പാലിക്കുകയും അന്യരുടെ ഞെരുക്കം ഏറ്റെടുക്കുകയും, ഇല്ലാത്തവന് സഹായം നൽകുകയും, അതിഥികളെ സൽക്കരിക്കുകയും, വേണ്ടപ്പെട്ട കാര്യങ്ങളിൽ സഹായസഹകരണം ചെയ്യുകയും ചെയ്യുന്ന ആളാണല്ലോ.' പിന്നീട്

ഖദീജഃ (റ) തിരുമേനിയെയും കൊണ്ട് തന്റെ പിതൃവ്യപുത്രനും വയോധികനുമായ വറക്വത്തുബ്നു നൗഫലിന്റെ അടുക്കൽപോയി. അദ്ദേഹം നസ്റാനീ (ക്രിസ്തുമതം സ്വീകരിച്ചവൻ) ആയിട്ടുണ്ടായിരുന്നു. അദ്ദേഹം അറബി എഴുതുകയും, ഇൻജീലിൽനിന്ന് ചില ഭാഗങ്ങൾ അറബി ഭാഷയിൽ എഴുതി എടുക്കുകയും ചെയ്യുമായിരുന്നു. തിരുമേനി കണ്ട വർത്തമാനം അദ്ദേഹത്തെ അറിയിച്ചു. അത് കേട്ടപ്പോൾ അദ്ദേഹം പറഞ്ഞു: 'അത് മൂസാ നബി (അ)യുടെ അടുക്കൽ വരാറുണ്ടായിരുന്ന ആ മഹാദൂതനത്രെ. താങ്കളെ താങ്കളുടെ ജനത പുറത്താക്കുന്ന അവസരത്തിൽ ഞാൻ ജീവനോടിരിക്കുന്നുണ്ടെങ്കിൽ നന്നായിരുന്നു!' തിരുമേനി ചോദിച്ചു: അവർ എന്നെ പുറത്താക്കുമോ!' അദ്ദേഹം പറഞ്ഞു: 'താങ്കൾ കൊണ്ടുവന്നതുപോലെയുള്ള കാര്യവുമായി വരുന്ന ആരും തന്നെ ഉപദ്രവിക്കപ്പെടാതിരിക്കയില്ല. ഞാൻ അന്നുജീവിച്ചിരിപ്പുണ്ടെങ്കിൽ താങ്കൾക്ക് ഞാൻ ശക്തിമത്തായ സഹായം ചെയ്യുമായിരുന്നു.' അധികം താമസിയാതെ വറക്വത്ത് മരണമടയുകയാണുണ്ടായത്...' (അ; ബു; മു.)

ഈ സൂറത്തിലെ ആദ്യത്തെ അഞ്ചുവചനങ്ങളാണ് നബിﷺക്ക് ഒന്നാമതായി അവതരിച്ച ക്വുർആൻ വചനങ്ങളെന്ന് ഇതിൽനിന്ന് വ്യക്തമായല്ലോ. പിന്നീട്, പ്രബോധനം ആരംഭിക്കുകയും, ക്വുറൈശികളുടെ നിഷേധം മുഴുത്തുവരികയും ചെയ്തപ്പോഴാണ് ബാക്കിഭാഗം അവതരിച്ചതെന്നാണ് മനസ്സിലാകുന്നത്. ആദ്യവചനങ്ങളുടെയും പിന്നീടുള്ള വചനങ്ങളുടെയും ഉള്ളടക്കംകൊണ്ട് ഇത് മനസ്സിലാക്കാവുന്നതാണ്. والله اعلم

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

ٱقۡرَأۡ بِٱسۡمِ رَبِّكَ ٱلَّذِي خَلَقَ ﴿١﴾

**﴾1﴿ സൃഷ്ടിച്ചവനായ നിന്റെ രക്ഷിതാവിന്റെ നാമത്തിൽ ഓതുക.**

خَلَقَ ٱلۡإِنسَٰنَ مِنۡ عَلَقٍ ﴿٢﴾

**﴾2﴿ മനുഷ്യനെ അവൻ രക്തപിണ്ഡത്തിൽനിന്ന് സൃഷ്ടിച്ചിരിക്കുന്നു.**

ٱقۡرَأۡ وَرَبُّكَ ٱلۡأَكۡرَمُ ﴿٣﴾

**﴾3﴿ ഓതുക, നിന്റെ രക്ഷിതാവ് ഏറ്റവും ഉദാരൻ (അഥവാ മാന്യൻ) ആകുന്നു.**

ٱلَّذِي عَلَّمَ بِٱلۡقَلَمِ ﴿٤﴾

**﴾4﴿ പേനകൊണ്ട് പഠിപ്പിച്ചവനാണ്.**

عَلَّمَ ٱلۡإِنسَٰنَ مَا لَمۡ يَعۡلَمۡ ﴿٥﴾

**﴾5﴿ (അതെ) മനുഷ്യന് അവൻ അറിയാത്തത് അവൻ പഠിപ്പിച്ചിരിക്കുന്നു.**

---

﴾1﴿ اقْرَأْ ഓതുക, വായിക്കുക بِاسْمِ رَبِّكَ നിന്റെ റബ്ബിന്റെ നാമത്തിൽ الَّذِي خَلَقَ സൃഷ്ടി

ച്ചവനായ ﴾2﴿ خَلَقَ അവൻ സൃഷ്ടിച്ചു الإِنْسَانَ മനുഷ്യനെ مِنْ عَلَقٍ രക്തപിണ്ഡ ത്തിൽനിന്ന് ﴾3﴿ اقْرَأْ ഓതുക, വായിക്കുക وَرَبُّكَ നിന്റെ റബ്ബ് الأَكْرَمُ ഏറ്റവും ഉദാരനാ ണ്, അതിമാന്യനാണ് ﴾4﴿ الَّذِي عَلَّمَ പഠിപ്പിച്ചവൻ بِالْقَلَمِ പേനകൊണ്ട് ﴾5﴿ عَلَّمَ الإِنْسَانَ മനുഷ്യന് അവൻ പഠിപ്പിച്ചു مَا لَمْ يَعْلَمْ അവൻ അറിയാത്തത്

---

വിശുദ്ധ ക്വുർആനാകുന്ന വേദഗ്രന്ഥം ഓതിത്തുടങ്ങുവാനുള്ള കൽപനയാണിത്. ഓത്ത് ആരംഭിക്കുന്നത് അല്ലാഹുവിന്റെ നാമത്തിലായിരിക്കണമെന്നും കൽപിക്കുന്നു. എല്ലാ സൃഷ്ടികളെയും സൃഷ്ടിച്ചതിനെക്കുറിച്ച് ആദ്യം പൊതുവിൽ പ്രസ്താവിച്ചശേഷം മനുഷ്യനെ രക്തക്കട്ടയിൽ നിന്ന് സൃഷ്ടിച്ചതിനെ പ്രത്യേകം എടുത്തു പറഞ്ഞു അവന്റെ ഉൽഭവത്തെപ്പറ്റി ചിന്തിപ്പിക്കുന്നു. അങ്ങനെ, അവനെ സൃഷ്ടിച്ചുണ്ടാക്കിയ അതേ റബ്ബ് തന്നെയാണ് ഈ വേദഗ്രന്ഥം അവതരിപ്പിക്കുവാൻ പോകുന്നതെന്നും, അതിനാൽ അവന്റെ സൃഷ്ടിയും അവന്റെ രക്ഷാകർത്തൃത്വത്തിൽ നിലകൊള്ളുന്നവനുമായ മനുഷ്യൻ അതിനെ സ്വാഗതം ചെയ്യേണ്ടതുണ്ടെന്നും സൂചിപ്പിക്കുന്നു. അനന്തരം, വേദഗ്രന്ഥം പാരായണം ചെയ്യാൻ ഒന്നുകൂടി കൽപിച്ചുകൊണ്ട് ആ രക്ഷിതാവ് ഏറ്റവും ഉദാരനായ അതിമാന്യനാണെന്ന് ഓർമിപ്പിക്കുന്നു. അതെ, അവന്റെ ഔദാര്യവും മാന്യതയും നിമിത്തമാണ് ഈ വേദഗ്രന്ഥം നൽകുന്നതും, പേനകൊണ്ട് മനുഷ്യർക്ക് പഠിക്കുമാറാക്കിയതും; അവർക്കറിഞ്ഞുകൂടാത്ത എത്രയോ കാര്യങ്ങൾ അവർക്ക് പഠിപ്പിച്ചതും.

മനുഷ്യന് അറിവ് സമ്പാദിക്കുവാൻ മാർഗങ്ങൾ പലതും അല്ലാഹു നിശ്ചയിച്ചുകൊടുത്തിട്ടുണ്ടെങ്കിലും അവയിൽ മുഖ്യമായ ഒന്നത്രെ എഴുത്തും വായനയും ശീലിക്കുവാനുള്ള ഉപകരണമാകുന്ന പേന. വേദഗ്രന്ഥത്തിൽ ഒന്നാമതായി അവതരിച്ച ദിവ്യസന്ദേശത്തിൽ വേദഗ്രന്ഥം വായിക്കുവാൻ കൽപിക്കുന്നതോടൊപ്പം തന്നെ പേനയുടെ കാര്യം എടുത്തു പറഞ്ഞിരിക്കുന്നതോർക്കുമ്പോൾ, എഴുത്തിനും വായനക്കും സത്യവിശ്വാസികൾ എത്രമാത്രം വിലകൽപിക്കേണ്ടതുണ്ടെന്ന് അനുമാനിക്കാമല്ലോ. ക്വത്താദഃ (റ)യിൽ നിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു ചെറുവാക്യത്തിൽ പേനയുടെ പ്രാധാന്യം അദ്ദേഹം വിവരിക്കുന്നത് ഇങ്ങനെയാണ്: 'പേന അല്ലാഹുവിൽ നിന്നുള്ള ഒരു അനുഗ്രഹമാണ്. അതില്ലായിരുന്നുവെങ്കിൽ ഒരു മതവും നിലനിൽക്കയില്ല; ഒരു ജീവിതവും നന്നായിത്തീരുകയുമില്ല.' മതദൃഷ്ട്യാ നോക്കുമ്പോൾ, എഴുത്തും വായനയും അഭ്യസിക്കുന്നതിന് ഇസ്‌ലാമിനോളം സ്ഥാനം കൽപിക്കുന്ന മറ്റൊരു മതമില്ലെന്ന് തീർച്ചയാണ്.

സന്ദർഭവശാൽ ഒരു വസ്തുത ഇവിടെ ഉണർത്തിക്കൊള്ളട്ടെ. 'എഴുത്തും വായനയും എന്ന് പറയുമ്പോൾ ഇന്ന് മുസ്‌ലിംകളിൽതന്നെ മിക്കവരുടെയും ഹൃദയത്തിൽ ക്വുർആനെക്കുറിച്ചോ, അതിന്റെ ഭാഷയായ അറബിയെക്കുറിച്ചോ ഓർമ വരാറില്ല. പ്രാദേശിക ഭാഷകളോ, മാതൃഭാഷയോ, അല്ലെങ്കിൽ പൊതുരംഗത്ത് പ്രചാരത്തിലിരിക്കുന്ന ചില ഭാഷകളും കൂടിയോ മാത്രമേ അവരുടെ ആലോചനക്ക് വിഷയമാകുന്നുള്ളൂ. ഇതേ ക്വുർആൻ വാക്യങ്ങളും മറ്റും ഉദ്ധരിച്ചുകൊണ്ടുതന്നെ അങ്ങനെയുള്ളവർ അക്ഷരജ്ഞാനത്തെക്കുറിച്ച് പ്രസംഗങ്ങളും മറ്റും നടത്തിയേക്കുകയും ചെയ്യും. വാസ്തവത്തിൽ മാതൃഭാഷയിലും ജീവിതത്തിൽ അതത് കാലത്ത് അത്യാവശ്യമായിത്തീരുന്ന ഇതരഭാഷകളിലും അക്ഷരജ്ഞാനം കരസ്ഥമാക്കുന്നതിന്റെ ആവശ്യകത വിസ്മരിച്ചുകൂടാ. അതേ സമയത്ത് മുസ്‌ലിംകളെന്ന നിലക്ക് മുസ്‌ലിംകൾ അതിനെക്കാളേറെ പരിഗണന നൽകേണ്ടത് ക്വുർആനിനും അതിന്റെ ഭാഷക്കുമാണ്. ക്വുർആന്റെ അക്ഷരങ്ങൾ നോക്കിവായിക്കുവാൻ മാത്രം പഠിച്ചു തൃപ്തി അടയുകയും, അതിന്റെ അർത്ഥത്തെയും ഭാഷയെയും

സംബന്ധിച്ച് ചിന്തിക്കാതിരിക്കുകയും ചെയ്യുന്നവരാണ് ഇന്ന് ഭൂരിഭാഗം മുസ്‌ലിംകളു മെന്നത് വളരെ ഖേദകരമത്രെ. അറബിഭാഷയുടെ പ്രചാരകൻമാരായി ഇക്കാലത്ത് രംഗ പ്രവേശം ചെയ്തിട്ടുള്ളവരിൽപോലും അതൊരു ലോകഭാഷയെന്നോ, സാഹിത്യഭാഷ യെന്നോ ഉള്ള നിലക്കല്ലാതെ, ക്വുർആന്റെയും ഇസ്‌ലാമിന്റെയും ഭാഷയെന്ന നിലക്ക് അതർഹിക്കുന്ന സ്ഥാനം നൽകാത്തവരുണ്ടെന്നുള്ളതും ഇക്കാലത്ത് ദുഃഖകരമായ ഒരു പരമാർത്ഥമാകുന്നു.

كَلَّآ إِنَّ ٱلْإِنسَـٰنَ لَيَطْغَىٰٓ ﴿٦﴾

**《6》 വേണ്ട! നിശ്ചയമായും, മനുഷ്യൻ അതിരുവിട്ടുകളയുന്നു.-**

أَن رَّءَاهُ ٱسْتَغْنَىٰٓ ﴿٧﴾

**《7》 അവൻ അവനെ (സ്വയം) ധന്യനായിരിക്കുന്നുവെന്ന് കണ്ടതിനാൽ!**

إِنَّ إِلَىٰ رَبِّكَ ٱلرُّجْعَىٰٓ ﴿٨﴾

**《8》 (മനുഷ്യാ) നിശ്ചയമായും, നിന്റെ റബ്ബിങ്കലേക്കത്രെ മടക്കം.**

《6》 كَلا വേണ്ട إِنَّ الإِنْسَانَ നിശ്ചയമായും മനുഷ്യൻ لَيَطْغَى അതിരുവിടുക (ധിക്കരിക്കുക) തന്നെ ചെയ്യുന്നു 《7》 أَنْ رَآهُ അവൻതന്നെ കണ്ടതിനാൽ اسْتَغْنَى താൻ ധന്യനായി (ഐശ്വര്യപ്പെട്ടു- അനാശ്രയിയായി) എന്ന് 《8》 إِنَّ إِلَى رَبِّكَ നിശ്ചയമായും നിന്റെ റബ്ബിങ്കലേക്കാണ് الرُّجْعَى മടക്കം

പ്രഥമദൃഷ്ടിയിൽ മനുഷ്യൻ ഈ ലോകത്ത് സ്വതന്ത്രനായി വിടപ്പെട്ടിരിക്കുകയായ തുകൊണ്ട് തന്റെ കാര്യത്തിന് താൻതന്നെ മതി. മറ്റാരുടെയും ആശ്രയം തനിക്ക് വേണ്ട തില്ല. ആരോടും തനിക്ക് ഉത്തരവാദിത്തവുമില്ല എന്നിങ്ങനെയുള്ള നാട്യത്തിലാണ് അവൻ. ഈ തെറ്റായ ധാരണനിമിത്തം അവൻ നേരും നെറിയും തെറ്റി, സ്രഷ്ടാവിനെ ക്കുറിച്ചും ഭാവിയെക്കുറിച്ചും ബോധമില്ലാതെ, ധിക്കാരം കാട്ടിക്കൊണ്ടിരിക്കുകയാണ്. ആ നാട്യവും ധാരണയും അവൻ വിട്ടേക്കട്ടെ. അവന്റെ രക്ഷിതാവായ അല്ലാഹുവിങ്ക ലേക്ക് എല്ലാവരും മടങ്ങിവരാതിരിക്കയില്ല. അവന്റെ മുമ്പിൽ അവൻ കൈകെട്ടി ഉത്തരം പറയേണ്ടതായി വരും. ആകയാൽ, ഓരോരുത്തരും അതിര് കവിയാതെ, താൻ എങ്ങനെ ചരിക്കണമെന്ന് ആലോചിച്ചുകൊണ്ട് മുറപ്രകാരം നടന്നുകൊള്ളട്ടെ എന്ന് സാരം.

അബൂഹുറയ്റഃ (റ)യിൽനിന്ന് ഈ സംഭവം മുസ്‌ലിം (റ) മുതലായവർ ഇപ്രകാരം ഉദ്ധരിക്കുന്നു: 'അബൂജഹൽ' ചോദിച്ചു: 'നിങ്ങളുടെ ഇടയിൽവെച്ച് മുഹമ്മദ് അവന്റെ മുഖം മണ്ണിൽ വെക്കാറുണ്ടോ?' 'ഉണ്ട്' എന്ന് പറയപ്പെട്ടപ്പോൾ അവൻ പറഞ്ഞു: 'ലാത്ത യും, ഉസ്സായും തന്നെയാണ സത്യം! അവനത് ചെയ്യുന്നത് ഞാൻ കണ്ടാൽ നിശ്ചയ മായും അവന്റെ പിരടിക്ക് ഞാൻ ചവിട്ടും; അവന്റെ മുഖം ഞാൻ മണ്ണിൽ പുരളിക്കു കയും ചെയ്യും' അങ്ങനെ, റസൂൽﷺ നമസ്കരിക്കുമ്പോൾ അവൻ പിരടിക്ക് ചവിട്ടുവാ നായി ചെന്നു. അപ്പോഴേക്കും അവൻ അതേ ചെന്നകാലിൽതന്നെ പെട്ടെന്ന് മടങ്ങുക യും, കൈകൊണ്ട് തടുക്കുകയും ചെയ്തു. തനിക്കെന്തുപറ്റിയെന്ന് ചോദിക്കപ്പെട്ടു. അവൻ പറഞ്ഞു: 'എനിക്കും അവന്നുമിടയിൽ ഒരു അഗ്നിയുടെ കിടങ്ങും, കുറേ ഭയാനക വസ്തു ക്കളും, ചിറകുകളും!' നബിﷺ പറഞ്ഞു: 'അവൻ എന്നോട് അടുത്തുവന്നിരുന്നെങ്കിൽ മലക്കുകൾ അവനെ ഓരോരോ അവയവമായി റാഞ്ചി എടുക്കുമായിരുന്നു.' ഇതുപോലെ

വേറെയും നിവേദനങ്ങൾ ഈ വിഷയത്തിൽ കാണാം. ഈ അടിസ്ഥാനത്തിൽ, അടുത്ത വചനത്തിൽ സൂചിപ്പിക്കുന്നത് അബൂജഹ്ലിനെയും പ്രസ്തുത സംഭവത്തെയുമാണെന്ന് പല മുഫസ്സിറുകളും പറയുന്നു.

أَرَءَيْتَ ٱلَّذِى يَنْهَىٰ ﴿٩﴾

**《9》 നീ കണ്ടുവോ, വിരോധിക്കുന്നവനെ?-**

عَبْدًا إِذَا صَلَّىٰٓ ﴿١٠﴾

**《10》 അതെ, ഒരു അടിയാനെ (വിരോധിക്കുന്നവനെ)- അദ്ദേഹം നമസ്കരിക്കുമ്പോൾ!**

---

《9》 أَرَأَيْتَ നീ കണ്ടുവോ الَّذِي يَنْهَى വിരോധി (നിരോധി)ക്കുന്നവനെ 《10》 عَبْدًا ഒരു അടിയാനെ, അടിമയെ إِذَا صَلَّى അദ്ദേഹം നമസ്കരിച്ചാൽ, നമസ്കരിക്കുമ്പോൾ

---

[ഒരു അടിയാൻ നമസ്കരിക്കുമ്പോൾ അദ്ദേഹത്തെ വിരോധിക്കുന്ന ആളെ നീ കണ്ടുവോ- എന്താണവന്റെ നില?]

أَرَءَيْتَ إِن كَانَ عَلَى ٱلْهُدَىٰٓ ﴿١١﴾

**《11》 നീ കണ്ടുവോ, അദ്ദേഹം [ആ അടിയാൻ] സൻമാർഗത്തിലാണെങ്കിൽ?!-**

أَوْ أَمَرَ بِٱلتَّقْوَىٰٓ ﴿١٢﴾

**《12》 അല്ലെങ്കിൽ, അദ്ദേഹം സൂക്ഷ്മത [ഭയഭക്തി]യെപ്പറ്റി കൽപിക്കുകയാണെങ്കിൽ?!**

---

《11》 أَرَأَيْتَ നീ കണ്ടുവോ إِنْ كَانَ അദ്ദേഹമാണെങ്കിൽ عَلَى الْهُدَى സൻമാർഗത്തിൽ 《12》 أَوْ أَمَرَ അല്ലെങ്കിൽ കൽപിച്ചു (ഉപദേശിക്കുകയാണ്) എങ്കിൽ بِالتَّقْوَى സൂക്ഷ്മത (ഭയഭക്തി)യെപ്പറ്റി

---

[അപ്പോൾ ആ വിരോധത്തിന്റെ നില എന്തായിരിക്കും? ആലോചിച്ചുനോക്കുക!]

أَرَءَيْتَ إِن كَذَّبَ وَتَوَلَّىٰٓ ﴿١٣﴾

**《13》 നീ കണ്ടുവോ, അവൻ [വിരോധിക്കുന്നവൻ] വ്യാജമാക്കുകയും തിരിഞ്ഞു കളയുകയുമാണെങ്കിൽ (എന്തായിരിക്കും അവസ്ഥ)?!**

أَلَمْ يَعْلَم بِأَنَّ ٱللَّهَ يَرَىٰ ﴿١٤﴾

**《14》 അവൻ അറിഞ്ഞിട്ടില്ലേ, അല്ലാഹു കാണുന്നുണ്ടെന്ന്?!**

---

《13》 أَرَأَيْتَ നീ കണ്ടുവോ إِنْ كَذَّبَ അവൻ കളവാക്കിയെങ്കിൽ وَتَوَلَّى തിരിഞ്ഞുകളയുകയും 《14》 أَلَمْ يَعْلَمْ അവൻ അറിഞ്ഞിട്ടില്ലേ بِأَنَّ اللَّهَ അല്ലാഹു (ആകുന്നു) എന്ന് يَرَى കാണുന്നു (എന്ന്)

സാരം: ഒരു അടിയാൻ നമസ്കരിക്കുമ്പോൾ അദ്ദേഹത്തെ ഒരുവൻ വിലക്കുന്നു. എന്താണവന്റെ നില? ആലോചിച്ചുനോക്കുക! ആ നമസ്ക്കരിക്കുന്ന അടിയാൻ സൻമാർഗത്തിൽ നിലകൊള്ളുന്നവനോ, അല്ലാഹുവിനെ സൂക്ഷിച്ചു ഭയഭക്തിയോടെ ജീവിക്കുവാൻ ജനങ്ങളോട് കൽപിക്കുന്ന ആളോ ആയിരിക്കും. അങ്ങനെയാണെങ്കിൽ– അങ്ങനെത്തന്നെയാണ് വാസ്തവത്തിലുള്ളതും– ആ വിലക്ക് എത്ര കടുത്തതും ശോചനീയവുമായിരിക്കുമെന്ന് ആലോചിച്ചുനോക്കൂ! അതേസമയത്ത് ആ വിലക്ക് ചെയ്യുന്ന ആൾ സത്യത്തെ കളവാക്കുകയും, അതിൽനിന്ന് തിരിഞ്ഞുമാറിപ്പോകുകയും ചെയ്യുന്നവനാണെങ്കിലോ? അത് കൂടുതൽ കടുത്തതും ആപൽക്കരവുമായിരിക്കുകയും ചെയ്യും. അല്ലാഹു എല്ലാം കണ്ടുകൊണ്ടിരിക്കുന്നുണ്ട്; അവൻ ഇത്തരം ചെയ്തികളെക്കുറിച്ച് നടപടി എടുക്കാതിരിക്കുകയില്ല എന്ന് അവന് അറിഞ്ഞുകൂടേ?!

മുകളിൽ ഉദ്ധരിച്ച ഹദീഥുകളിൽനിന്ന് 'നമസ്കരിക്കുന്ന അടിയാൻ' എന്ന് പറഞ്ഞത് നബിﷺയെ ഉദ്ദേശിച്ചാണെന്നും, നമസ്കാരത്തിന് തടസ്സം ചെയ്തവൻ അബൂജഹ്ലാണെന്നും വ്യക്തമാണ്. ഈ വചനങ്ങൾ ആ പ്രത്യേക സംഭവത്തെക്കുറിച്ച് അവതരിച്ചതായിരുന്നാലും അല്ലെങ്കിലും ശരി, നേർമാർഗത്തിലും സത്യത്തിലും നിലകൊള്ളുന്ന ഒരാൾ നമസ്കാരം തുടങ്ങിയ കർമങ്ങളും കടമകളും നിർവഹിക്കുമ്പോൾ അതിന് ഭംഗമുണ്ടാക്കുന്നത് മുഴുത്ത ധിക്കാരവും തനി അക്രമവുമാണെന്ന് പൊതുവിൽ എല്ലാവരെയും ഈ വചനങ്ങൾ താക്കീത് ചെയ്യുന്നു. അങ്ങനെയുള്ളവരെപ്പറ്റി ഗൗരവപ്പെട്ട ഭാഷയിൽ അല്ലാഹു തുടർന്നു പറയുന്നത് നോക്കുക:–

كَلَّا لَئِن لَّمْ يَنتَهِ لَنَسْفَعًۢا بِٱلنَّاصِيَةِ ﴿١٥﴾

**﴾15﴿ വേണ്ട! അവൻ വിരമിക്കുന്നില്ലെങ്കിൽ, നിശ്ചയമായും നാം (ആ) കുടുമ പിടിച്ചുവലിക്കുക തന്നെ ചെയ്യും;–**

نَاصِيَةٍ كَٰذِبَةٍ خَاطِئَةٍ ﴿١٦﴾

**﴾16﴿ (അതെ) കള്ളവാദിയായ, അബദ്ധക്കാരിയായ കുടുമ!**

فَلْيَدْعُ نَادِيَهُۥ ﴿١٧﴾

**﴾17﴿ എന്നിട്ട്, അവൻ അവന്റെ സഭയെ വിളിച്ചു കൊള്ളട്ടെ!–**

سَنَدْعُ ٱلزَّبَانِيَةَ ﴿١٨﴾

**﴾18﴿ നാം 'സബാനിയത്തി'നെ [നരകത്തിലെ ഊക്കൻമാരായ മലക്കുകളെ] വിളിച്ചുകൊള്ളാം!**

كَلَّا لَا تُطِعْهُ وَٱسْجُدْ وَٱقْتَرِب ۩ ﴿١٩﴾ سجود ۩

**﴾19﴿ വേണ്ട, (നബിയേ) നീ അവനെ അനുസരിക്കരുത്. നീ 'സുജൂദ്' [സാഷ്ടാംഗനമസ്കാരം] ചെയ്യുകയും, (അല്ലാഹുവിങ്കലേക്ക്) സാമീപ്യം നേടുകയും ചെയ്തുകൊള്ളുക.**

﴾15﴿ كَلَّا വേണ്ട لَئِن لَّمْ يَنتَهِ അവൻ വിരമിച്ചില്ലെങ്കിൽ لَنَسْفَعًا നിശ്ചയമായും നാം പിടിച്ചുവലിക്കും, ഊക്കോടെ പിടിക്കും بِالنَّاصِيَةِ (ആ) കുടുമയെ, നെറുകുന്തലക്ക് ﴾16﴿ نَاصِيَةٍ അതായത് ഒരു കുടുമ كَاذِبَةٍ വ്യാജവാദിയായ (കള്ളമായ) خَاطِئَةٍ പിഴച്ച, അബദ്ധക്കാരി ﴾17﴿ فَلْيَدْعُ എന്നാലവൻ വിളിക്കട്ടെ نَادِيَهُ തന്റെ സഭയെ, (സഭക്കാരെ) ﴾18﴿ سَنَدْعُ നാം (വഴിയെ) വിളിക്കാം الزَّبَانِيَةَ സബാനിയത്തിനെ (നരകത്തിന്റെ മലക്കുകളെ) ﴾19﴿ كَلَّا വേണ്ട لَا تُطِعْهُ നീ അവനെ അനുസരിക്കരുത് وَاسْجُدْ നീ സുജൂദ് ചെയ്യുകയും ചെയ്യുക وَاقْتَرِب സാമീപ്യം (അടുപ്പം) നേടുകയും ചെയ്യുക, അടുത്തുകൂടുക

---

ഈ സൂറത്തിന്റെ അവസാനത്തിൽ ഓത്തിന്റെ സുജൂദ് ചെയ്യേണ്ടതാണ്. നബിﷺ അങ്ങനെ ചെയ്തതായി ഹദീഥിൽ വന്നിരിക്കുന്നു. (മാലിക്; മു: ന.)

ആ ദുഷ്ടനായ മനുഷ്യനെക്കുറിച്ച് അല്ലാഹുവിനുള്ള അതികഠിനമായ വെറുപ്പും കോപവുമാണ് ഈ വചനങ്ങൾ കാണിക്കുന്നത്. അത്തരം ധിക്കാരം അവൻ നിറുത്തൽ ചെയ്യാത്തപക്ഷം അവന്റെ ആ പിഴച്ച കള്ളത്തലയിലെ കുടുമ പിടിച്ചു നാമവനെ നരകത്തിലേക്ക് വലിച്ചിടും. അവന് ചില കിങ്കരൻമാരും കൂട്ടുകാരുമെല്ലാം ഉണ്ടല്ലോ. അവരെയെല്ലാം അവൻ സഹായത്തിന് വിളിച്ചേക്കട്ടെ. അങ്ങനെ രക്ഷപ്പെടാൻ കഴിയുമോ എന്ന് അവൻ നോക്കികൊള്ളട്ടെ, അവനെ പിടിച്ച് ശിക്ഷിക്കുവാൻ നരകത്തിലെ ഉദ്യോഗസ്ഥൻമാരും അതിമല്ലൻമാരുമായ ആ മലക്കുകളെ നാമും വിളിക്കുന്നതാണ്. അവന്റെ ധിക്കാരം അപ്പോൾ കാണാമല്ലോ! എന്നിങ്ങനെ അല്ലാഹു അവന് കഠോരമായ താക്കീത് നൽകുകയാണ്.

نَاصِيَةٍ ('നാസ്വിയത്ത്') എന്ന വാക്ക് തലയുടെ മുൻവശത്തുള്ള മുടി– അഥവാ കുടുമ– എന്ന അർത്ഥത്തിലും, പ്രസ്തുത മുടിനിൽക്കുന്ന ഭാഗം –അഥവാ നെറുകുംതല– എന്ന അർത്ഥത്തിലും ഉപയോഗിക്കപ്പെടും. ഇവിടെ ആദ്യത്തെ അർത്ഥത്തിനാണ് കൂടുതൽ യോജിപ്പുള്ളത്. വ്യാജവാദി എന്നും പിഴച്ച അബദ്ധക്കാരി എന്നും അതിനെ വിശേഷിപ്പിച്ചിരിക്കുന്നത് അവനോടുള്ള കഠിനമായ വെറുപ്പ് പ്രകടിപ്പിച്ചതാകുന്നു. സാക്ഷാൽ കള്ളവാദിയും പിഴച്ചവനും അവൻ തന്നെ. زَبَانِيَةَ (സബാനിയ്യത്ത്) എന്ന വാക്കിന് 'മല്ലന്മാർ, ഊക്കന്മാർ, കാവൽക്കാർ, പോലീസ്' എന്നൊക്കെയാണ് അർത്ഥം. കഠിനന്മാരും ഊക്കൻമാരുമായ നരകത്തിലെ ഉദ്യോഗസ്ഥൻമാരാകുന്ന മലക്കുകളാണ് വിവക്ഷ.

ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി ഇപ്രകാരം നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'അവൻ അവന്റെ സഭക്കാരെ വിളിച്ചിരുന്നുവെങ്കിൽ അതേ നാഴികയിൽതന്നെ ശിക്ഷയുടെ മലക്കുകൾ അവനെ പിടികൂടുമായിരുന്നു' (തി; ന) നബി തിരുമേനിﷺയോട് 'നിന്നെക്കാൾ ജനസ്വാധീനം എനിക്കുണ്ട്' എന്ന് അഹങ്കരിച്ച് പറഞ്ഞിരുന്ന അബൂജഹ്ൽ ഈ വചനങ്ങൾ കേട്ടിട്ട് ജനങ്ങളെ ബോധ്യപ്പെടുത്തുവാനെങ്കിലും അവന്റെ ആൾക്കാരെ ഒന്ന് വിളിക്കുവാൻ ധൈര്യപ്പെടുകയുണ്ടായില്ല.

അവസാനമായി അല്ലാഹു നബിﷺയെ ഉപദേശിക്കുന്നു: ആ ദുഷ്ടൻമാർ എന്തോ ചെയ്തുകൊള്ളട്ടെ. അത് വകവെക്കേണ്ടതില്ല; അതിന് ഒരിക്കലും വഴങ്ങിപ്പോകരുത്. നമസ്കാരം നിർഭയം നടത്തിക്കൊള്ളുക. സൽക്കർമങ്ങളും ആരാധനാകർമങ്ങളും നടത്തി അല്ലാഹുവിന്റെ സാമീപ്യം നേടിക്കൊള്ളുകയും ചെയ്യുക. അതിൽ ആരെയും പേടിക്കുകയോ ഭയപ്പെടുകയോ വേണ്ട എന്നൊക്കെ. നബിﷺ ഇപ്രകാരം പറഞ്ഞിരി

ക്കുന്നു: 'ഒരു അടിയാൻ തന്റെ റബ്ബിനോട് ഏറ്റവും അടുത്തായിരിക്കുന്നത് അവൻ സുജൂദ് ചെയ്യുന്ന അവസരത്തിലാകുന്നു. അതുകൊണ്ട് (സുജൂദിൽ) നിങ്ങൾ ദുആ വർദ്ധിപ്പിച്ചു കൊള്ളുവിൻ.' (മു.) സുജൂദിലായിക്കൊണ്ട് ചെയ്യുന്ന ദുആക്ക് പ്രത്യേകം ഉത്തരം കിട്ടു മെന്ന് ഇതിൽനിന്ന് മനസ്സിലാക്കാം.

﴿اللهم لك الحمد ولك المنة والفضل﴾

سورة القدر

# 97.സൂറതുൽ ക്വദ്ർ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 5

[മദീനഃയിൽ അവതരിച്ചതാണെന്നും പറയപ്പെട്ടിരിക്കുന്നു.]

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

إِنَّآ أَنزَلۡنَٰهُ فِي لَيۡلَةِ ٱلۡقَدۡرِ ۝١

**﴾1﴿ നിശ്ചയമായും, നാം ഇതിനെ [ക്വുർആനെ] 'ലൈലത്തുൽ ക്വദ്റി'ൽ [നിർണയത്തിന്റെ രാത്രിയിൽ] അവതരിപ്പിച്ചിരിക്കുന്നു.**

وَمَآ أَدۡرَىٰكَ مَا لَيۡلَةُ ٱلۡقَدۡرِ ۝٢

**﴾2﴿ 'ലൈലത്തുൽ ക്വദ്ർ' എന്നാലെന്താണെന്ന് നിനക്ക് എന്തറിയാം?!**

لَيۡلَةُ ٱلۡقَدۡرِ خَيۡرٞ مِّنۡ أَلۡفِ شَهۡرٖ ۝٣

**﴾3﴿ 'ലൈലത്തുൽ ക്വദ്ർ' ആയിരം മാസത്തെക്കാൾ ഉത്തമമാകുന്നു.**

تَنَزَّلُ ٱلۡمَلَٰٓئِكَةُ وَٱلرُّوحُ فِيهَا بِإِذۡنِ رَبِّهِم مِّن كُلِّ أَمۡرٖ ۝٤

**﴾4﴿ മലക്കുകളും, 'റൂഹും' [ആത്മാവും] അവരുടെ റബ്ബിന്റെ ഉത്തരവുപ്രകാരം അതിൽ ഇറങ്ങിവരുന്നു; എല്ലാകാര്യത്തെ സംബന്ധിച്ചും.**

سَلَٰمٌ هِيَ حَتَّىٰ مَطۡلَعِ ٱلۡفَجۡرِ ۝٥

**﴾5﴿ സമാധാനശാന്തിയത്രെ അത്! പ്രഭാതോദയം വരേക്കുമുണ്ടായിരിക്കും.**

﴾1﴿ إِنَّا നിശ്ചയമായും നാം أَنزَلْنَاهُ ഇതിനെ (അതിനെ) അവതരിപ്പിച്ചിരിക്കുന്നു, ഇറക്കി فِي لَيْلَةِ الْقَدْرِ ലൈലത്തുൽ ക്വദ്റിൽ, നിർണയത്തിന്റെ രാവിൽ ﴾2﴿ وَمَا أَدْرَاكَ നിനക്ക് അറിവുതന്നതെന്ത് (എന്തറിയാം) مَا لَيْلَةُ الْقَدْرِ ലൈലത്തുൽ ക്വദ്ർ എന്നാലെന്തെന്ന് ﴾3﴿ لَيْلَةُ الْقَدْرِ ലൈലത്തുൽ ക്വദ്ർ خَيْرٌ ഉത്തമമാണ്, ഗുണകരമാണ് مِنْ أَلْفِ ആയിരത്തെക്കാൾ شَهْرٍ മാസം ﴾4﴿ تَنَزَّلُ ഇറങ്ങിവരും, ഇറങ്ങിക്കൊണ്ടിരിക്കും الْمَلَائِكَةُ മലക്കുകൾ وَالرُّوحُ റൂഹും (ആത്മാവും) فِيهَا അതിൽ بِإِذْنِ ഉത്തരവ് (സമ്മതം- അനുമതി) പ്രകാരം رَبِّهِمْ അവരുടെ റബ്ബിന്റെ مِنْ كُلِّ أَمْرٍ എല്ലാ കാര്യത്തെക്കുറിച്ചും ﴾5﴿ سَلَامٌ ശാന്തിയാണ്, സമാധാനമത്രെ هِيَ അത് حَتَّىٰ مَطْلَعِ ഉദയം (ഉദിക്കുന്ന അവസരം) വരെ الْفَجْرِ പ്രഭാതത്തിന്റെ

---

قَدْر (ക്വദ്ർ) എന്ന വാക്കിന് 'നിർണയിക്കുക, കണക്കാക്കുക' എന്നിങ്ങനെയും, 'നിലപാട്, ബഹുമാനം' എന്നിങ്ങനെയും അർത്ഥമുള്ളതുകൊണ്ട് ليلة القدر(ലൈലത്തുൽ ക്വദ്ർ) എന്ന വാക്കിന് 'നിർണയത്തിന്റെ രാത്രി' എന്നും 'ബഹുമാനത്തിന്റെ രാത്രി' എന്നും വിവർത്തനം നൽകാം. രണ്ടായാലും, അത് ആ പ്രത്യേക രാത്രിയുടെ പേരാകുന്നു. സൂ:ദുഖാനിൽ ഇതേ രാത്രിയെക്കുറിച്ച് فِيهَا يُفْرَقُ كُلُّ أَمْرٍ حَكِيمٍ (യുക്തിമത്തായ എല്ലാ കാര്യവും അതിൽ വേർതിരിച്ച് വിവരിക്കപ്പെടുന്നു) എന്ന് പറഞ്ഞിരിക്കുന്നു. ഇവിടെ 4 -ാം വചനത്തിൽ റബ്ബിന്റെ ഉത്തരവുപ്രകാരം എല്ലാ കാര്യത്തെസംബന്ധിച്ചും അന്ന് മലക്കുകളും 'റൂഹും' ഇറങ്ങിവരുമെന്നും പറഞ്ഞിരിക്കുന്നു. ആകയാൽ, ആ രാത്രി ഭൂമിയിലെ കാര്യങ്ങൾ പലതും നിർണയിച്ചു വ്യവസ്ഥ ചെയ്യപ്പെടുന്ന ഒരു പ്രത്യേക ദിവസമാണെന്ന് മനസ്സിലാക്കാം. സൂ: ദുഖാനിൽ ഈ രാത്രിയെപ്പറ്റി ليلة مباركة (അനുഗൃഹീതമായ ഒരു രാത്രി) എന്ന് വിശേഷിപ്പിച്ചിരിക്കുന്നു. ഇവിടെയാകട്ടെ, അതിന്റെ പല മാഹാത്മ്യങ്ങളും എടുത്തുപറഞ്ഞു പ്രശംസിക്കുകയും ചെയ്തിരിക്കുന്നു. അപ്പോൾ, അത് നിർണയത്തിന്റെയും ബഹുമാനത്തിന്റെയും രാത്രിയാണെന്ന് വ്യക്തമാകുന്നു.

പ്രസ്തുത രാത്രിയെപ്പറ്റി 1 -ാം വചനത്തിൽ അല്ലാഹു പ്രസ്താവിച്ചത് ക്വുർആൻ അവതരിപ്പിച്ചത് ആ രാത്രിയിലാണ് എന്നത്രെ. ലോകാവസാനം വരെ മാനവലോകത്തിന്റെ ഐഹികവും പാരത്രികവുമായ സകല നന്മകൾക്കും നിദാനമാകുന്ന ആ ദിവ്യ ഗ്രന്ഥത്തിന്റെ അവതാരണം ഉണ്ടായ രാവ് നിശ്ചയമായും ഒരു മഹത്തായ രാവാണെന്നും പറയേണ്ടതില്ല. ആ ഗ്രന്ഥത്തിൽ വിശ്വസിക്കുന്ന ഏവർക്കും അത് നിഷേധിക്കുവാൻ വയ്യ. ഈ രാവ് റമദ്വാൻ മാസത്തിലാണെന്ന് പരക്കെ അറിയപ്പെട്ടതും, സൂ: അൽബക്വറഃ 185 ൽനിന്ന് മനസ്സിലാക്കാവുന്നതുമാണ്. റമദ്വാൻ മാസത്തിലാണ് ക്വുർആൻ അവതരിച്ചതെന്നാണ് അവിടെ പറഞ്ഞിരിക്കുന്നത്. അനുഗൃഹിതമായ ഒരു രാത്രിയിലാണെന്ന് സൂ: ദുഖാനിലും, ലൈലത്തുൽ ക്വദ്റിലാണെന്ന് ഇവിടെയും പറയുന്നു. അപ്പോൾ, ലൈലത്തുൽ ക്വദ്ർ റമദ്വാൻ മാസത്തിലാണെന്നും, അതുതന്നെയാണ് അനുഗൃഹീത രാത്രിയെന്നും സ്പഷ്ടമാണല്ലോ. എന്നാൽ, ക്വുർആന്റെ അവതരണം പൂർത്തിയായത് ഇരുപത്തിമൂന്ന് കൊല്ലക്കാലം കൊണ്ടാണെന്നിരിക്കെ, ഈ രാത്രിയിൽ അല്ലെങ്കിൽ റമദാൻ മാസത്തിൽ അവതരിച്ചു എന്ന് പറഞ്ഞതിന്റെ താൽപര്യം എന്താണ്? ഇത് സംബന്ധിച്ച് കൂടുതൽ വിവരം സൂ: ദുഖാനിൽ നാം വിവരിച്ചിരിക്കുന്നു. ചുരുക്കത്തിൽ, ജ്ഞാനരേഖയാകുന്ന 'ലൌഹുൽ മഹ്ഫൂളി'ൽ നിന്ന് ഏറ്റവും അടുത്ത ആകാശത്തിലേക്ക് ഇറക്കി

യത് ആ രാത്രിയിലാണ്. പിന്നീട് സന്ദർഭമനുസരിച്ച് കുറേശ്ശെയായിട്ടാണ് ഭൂമിയിലേക്ക് അവതരിപ്പിക്കപ്പെട്ടത് എന്നത്രെ ഭൂരിഭാഗം പണ്ഡിതൻമാരുടെയും അഭിപ്രായം. മുൻഗാമികൾ മിക്കവാറും ഈ അഭിപ്രായം മാത്രമാണ് സ്വീകരിച്ചിട്ടുള്ളതും. മറ്റൊരു അഭിപ്രായം, നബി തിരുമേനിﷺക്ക് ക്വുർആൻ അവതരിപ്പിക്കുവാൻ തുടങ്ങിയത് റമദ്വാന്റെ ആ രാത്രിയിലായിരുന്നുവെന്നാകുന്നു. രണ്ടായിരുന്നാലും ശരി, കൊല്ലംതോറും റമദ്വാൻ മാസങ്ങളിൽ ആ പുണ്യരാവ് ആവർത്തിക്കപ്പെടുമെന്ന് പല ഹദീഥുകളിലും സംശയരഹിതമായി വന്നിട്ടുള്ളതും, മുസ്‌ലിംകൾ എക്കാലത്തും അത് പൊതുവിൽ അംഗീകരിച്ചു വന്നിട്ടുള്ളതുമാണ്. ക്വുർആന്റെ പ്രസ്താവനകളും അതാണ് കാട്ടിത്തരുന്നതും. കൂടുതൽ വിവരം അടുത്ത വ്യാഖ്യാനക്കുറിപ്പിൽ കാണാം.

ലൈലത്തുൽ ക്വദ്റിനെക്കുറിച്ച് നിനക്ക് വല്ലതും അറിയാമോ എന്ന് ചോദിച്ചുകൊണ്ട് അതിന്റെ മഹത്വത്തിലേക്ക് 2 -ാം വചനം ശ്രദ്ധ ആകർഷിക്കുന്നു. തുടർന്നുകൊണ്ട് ആ രാത്രി ആയിരം മാസത്തെക്കാൾ ഉത്തമമാണെന്ന് ഉണർത്തുന്നു. ചില പ്രത്യേക കാരണങ്ങളാൽ ചില സ്ഥലങ്ങൾക്കും സമയങ്ങൾക്കും മറ്റുള്ളവയെ അപേക്ഷിച്ചു ഉന്നത സ്ഥാനമുണ്ടായിരിക്കും. ഇതരസ്ഥലങ്ങളെക്കാൾ പള്ളികളുടെ കൂട്ടത്തിൽ ക്രമപ്രകാരം മക്കഃയിലെ 'മസ്ജിദുൽ ഹറാമിനും,' മദീനഃയിലെ 'മസ്ജിദുന്നബവി'ക്കും, ബൈത്തുൽ മുക്വദ്ദസിലെ 'മസ്ജിദുൽ അക്വ്സ്വാക്കും ശ്രേഷ്ഠതയുണ്ടല്ലോ. അതുപോലെത്തന്നെ, ദിവസങ്ങളിൽ വെള്ളിയാഴ്ച, അറഫാദിവസം, പെരുന്നാൾദിവസം മുതലായവക്കും, മാസങ്ങളിൽ റമദ്വാൻ മാസത്തിനും, ദുൽഹജ്ജ്മാസത്തിനും ശ്രേഷ്ഠതയുണ്ട്. ഏതെങ്കിലും തത്വത്തെയോ, കാരണത്തെയോ അടിസ്ഥാനമാക്കി ഓരോന്നിനും ശ്രേഷ്ഠത നിശ്ചയിക്കുന്നത് അല്ലാഹുവാണ്. അവൻ ബഹുമാനിച്ചതിനെ നാം ബഹുമാനിക്കൽ നിർബന്ധമാകുന്നു. നമ്മുടെ വകയായി ഒരു സ്ഥലത്തിനോ സമയത്തിനോ പ്രത്യേക ബഹുമാനം കൽപിക്കുവാൻ പാടില്ലാത്തതുമാണ്. അക്കൂട്ടത്തിൽ ഒന്നത്രെ, ലൈലത്തുൽ ക്വദ്റിനും അല്ലാഹു വളരെ ശ്രേഷ്ഠത കൽപിച്ചിരിക്കുന്നത്. ക്വുർആൻ അവതരിച്ചത് ആ രാത്രിയിലാണെന്നതുതന്നെ അതിന് മതിയായ കാരണമാണല്ലോ. സൂ: ദുഖാനിലും ഈ സൂറത്തിലും ആ രാത്രിയിൽ ഉണ്ടാകുമെന്ന് പ്രസ്താവിക്കപ്പെട്ടിട്ടുള്ള വൻകാര്യങ്ങൾ അതിന്റെ മഹത്വത്തെ വർദ്ധിപ്പിക്കുകയും ചെയ്യുന്നു. അതിനെല്ലാം പുറമെ വേറെയും നമുക്കറിയാത്ത രഹസ്യങ്ങൾ അതിലുണ്ടായിക്കൂടാ എന്നില്ലതാനും. والله اعلم

അല്ലാഹു ബഹുമാനിച്ച എല്ലാറ്റിനെയും ബഹുമാനിക്കുന്നത് വളരെ ഉത്തമമായ കാര്യമാണെന്നും, അല്ലാഹുവിന്റെ ചിഹ്നങ്ങളെ ബഹുമാനിക്കുന്നത് ഹൃദയത്തിലെ ഭയഭക്തിയുടെ അടയാളമാണെന്നും സൂറത്തുൽ ഹജ്ജിൽ അല്ലാഹു പ്രസ്താവിക്കുന്നു. (സൂ:ഹജ്ജ് 30 ഉം 32 ഉം വ്യാഖ്യാനവും നോക്കുക.) എന്നാൽ, ഓരോന്നിനെയും ബഹുമാനിക്കേണ്ടുന്നത് അതതിനെ സംബന്ധിച്ച് അല്ലാഹുവും റസൂലും കാണിച്ചുതന്ന പ്രകാരമായിരിക്കേണ്ടതുണ്ട്. സ്ഥലങ്ങളെയും സമയങ്ങളെയും കുറിച്ച് പറയുകയാണെങ്കിൽ– അതിൽ നിശ്ചയിക്കപ്പെട്ടിട്ടുള്ള പ്രത്യേക കർമങ്ങൾക്ക് പുറമെ– നമസ്കാരം, ദുആ, ദിക്ർ, ദാനധർമങ്ങൾ ആദിയായ പുണ്യകർമങ്ങൾ അവയിൽ വർദ്ധിപ്പിക്കുന്നത് നല്ലതാണെന്ന് മൊത്തത്തിൽ പറയാവുന്നതാണ്. ഇതനുസരിച്ച് ലൈലത്തുൽ ക്വദ്റിൽ വിശേഷിച്ചും പുണ്യകർമങ്ങൾ വർദ്ധിപ്പിക്കേണ്ടതാണെന്ന് പറയേണ്ടതില്ല. (കൂടുതൽ വിവരം തുടർന്നുള്ള വ്യാഖ്യാനക്കുറിപ്പിൽ വരുന്നുണ്ട്.)

'ആയിരം മാസത്തെക്കാൾ ഉത്തമം' എന്ന് പറഞ്ഞതിന്റെ താൽപര്യം– പല മഹാൻമാരും പ്രസ്താവിക്കുന്നതുപോലെ– ലൈലത്തുൽ ക്വദ്ർ കൂടാതെയുള്ള ആയിരം

മാസങ്ങളിൽ ചെയ്താലുണ്ടാകുന്ന അത്ര പ്രതിഫലം ആ രാത്രിയിൽ ചെയ്യുന്ന പുണ്യ കർമങ്ങൾക്ക് ലഭിക്കുമെന്നായിരിക്കാം. അല്ലെങ്കിൽ, തൊട്ടവചനങ്ങളിൽ കാണുന്നതുപോലെ, ആ രാത്രിയിൽ മലക്കുകളുടെ വരവ് തുടങ്ങിയ പല കാര്യങ്ങളും അന്ന് സംഭവിക്കുന്നുവെന്ന നിലക്കും ആയിരിക്കാവുന്നതാണ്. 'ആയിരം മാസത്തെക്കാൾ' എന്ന് കണക്കാക്കിയതിന്റെ രഹസ്യവും നമുക്ക് അറിഞ്ഞുകൂടാ.

ആ രാത്രിയിൽ മലക്കുകളും 'റൂഹും' അവരുടെ റബ്ബിന്റെ ഉത്തരവുപ്രകാരം ഇറങ്ങിവരുമെന്നാണ് അതിന്റെ സവിശേഷതയായി അല്ലാഹു പിന്നീട് പ്രസ്താവിക്കുന്നത്. 'റൂഹ്' എന്നാൽ 'ആത്മാവ്' എന്ന് വാക്കർത്ഥം. ജിബ്രീൽ (അ) എന്ന മലക്കാണ് വിവക്ഷ. വേറെയും അഭിപ്രായമുണ്ടെങ്കിലും ഇതാണ് കൂടുതൽ സ്വീകാര്യമായി കാണുന്നത്. 'റൂഹ്' എന്ന് ജിബ്രീലിനെക്കുറിച്ച് ക്വുർആനിൽതന്നെ പ്രസ്താവിച്ചിട്ടുള്ളതാണ്. (ശുഅറാഉ്, 193) അദ്ദേഹം മലക്കുകളുടെ കൂട്ടത്തിൽ പ്രധാനിയാണല്ലോ. അതുകൊണ്ട് അദ്ദേഹത്തിന്റെ പേർ പ്രത്യേകം എടുത്തു പറഞ്ഞതാണ്. നമ്മുടെ ദൃഷ്ടിക്ക് കാണുവാൻ കഴിയാത്തതും, ബാഹ്യബുദ്ധികൊണ്ടുമാത്രം മനസ്സിലാക്കാവതല്ലാത്തതുമായ എത്രയോ കാര്യങ്ങൾ ഈ ലോകത്ത് മലക്കുകൾ വഴി നടന്നുവരുന്നുണ്ടെന്ന് ക്വുർആൻ കൊണ്ടും, നബിവചനങ്ങൾകൊണ്ടും സ്ഥാപിതമായതാകുന്നു. അക്കൂട്ടത്തിൽ മഹത്തായ പല കാര്യങ്ങളും അന്നത്തെ രാത്രി മലക്കുകൾ മുഖേന ഭൂമിയിൽ നടക്കുന്നതായിരിക്കും. അന്നത്തെ അവരുടെ ആഗമനം അനുഗ്രഹത്തിന്റെ ആഗമനമായിരിക്കുമെന്നതിൽ സംശയമില്ല. ബദ്ർ യുദ്ധത്തിലും മറ്റും സത്യവിശ്വാസികൾക്ക് ശാന്തിക്കും സമാധാനത്തിനുംവേണ്ടി ആയിരക്കണക്കിൽ മലക്കുകൾ ഇറങ്ങിയിരുന്നുവെന്ന് അല്ലാഹു പ്രസ്താവിച്ചിട്ടുള്ളതാണ്. മലക്കുകളുടെ വരവ് 'എല്ലാ കാര്യത്തെ സംബന്ധിച്ചു'മാണെന്ന് പറഞ്ഞതിന്റെ സാരം, ഭൂമിയിൽ മലക്കുകൾ വഴി നടത്തപ്പെടുന്ന കാര്യങ്ങളുടെ ആവശ്യാർത്ഥം എന്നായിരിക്കാം. والله اعلم ആ രാത്രിയിൽ എല്ലാ യുക്തിമത്തായ കാര്യങ്ങളും വേർതിരിച്ച് വിവരിക്കപ്പെടുമെന്ന് സൂ: ദുഖാനിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആ രാത്രി അത്രയും സമാധാനശാന്തിയാണെന്നും, അത് പ്രഭാതോദയം വരെ ഉണ്ടായിരിക്കുമെന്നും അല്ലാഹു ഇവിടെയും പ്രസ്താവിക്കുന്നു. നബിﷺ കാണിച്ചുതന്നതുപോലെ ആ രാത്രി വിനിയോഗിക്കുന്നവർക്ക് ആ നന്മകൾ തികച്ചും അനുഭവിക്കുവാൻ ഭാഗ്യമുണ്ടാകുമെന്ന് തീർച്ച. അല്ലാഹു നമുക്ക് തൗഫീക് നൽകട്ടെ. ആമീൻ.

﴿ولله الحمد والمنة﴾

വ്യാഖ്യാനക്കുറിപ്പ്:

# ലൈലത്തുൽ ക്വദ്ർ (ليلة القدر) അഥവാ നിർണയത്തിന്റെ രാത്രി

സൂറത്തുൽ ക്വദ്റിലും, സൂറത്തുദ്ദുഖാന്റെ ആദ്യത്തിലും അല്ലാഹു പ്രസ്താവിച്ചിട്ടുള്ള ഒരു മഹത്തായ രാവാണ് ലൈലത്തുൽ ക്വദ്ർ. (കാര്യങ്ങൾ നിർണയം ചെയ്യുന്ന രാത്രി– അഥവാ ബഹുമാനത്തിന്റെ രാത്രി.) അതിന് ഈ പേർ വന്നതിന്റെ പശ്ചാത്തലത്തെപ്പറ്റിയും, ക്വുർആൻ അവതരിച്ചത് ആ രാത്രിയിലാണ് എന്ന് പറഞ്ഞതിന്റെ താൽപര്യത്തെപ്പറ്റിയും പ്രസ്തുത സ്ഥലങ്ങളിൽവെച്ച് നാം സംസാരിച്ചിട്ടുണ്ട്. ക്വുർആൻ അവതരിച്ച മാസമെന്ന നിലക്ക് റമദ്വാൻ മാസത്തിന് പ്രാധാന്യമുള്ളതുപോലെ, അത് അവതരിച്ച രാത്രി എന്ന നിലക്ക് ലൈലത്തുൽ ക്വദ്റിനും വളരെ പ്രാധാന്യമുണ്ട്. ക്വുർആന്റെ അവതരണം മുമ്പ്കഴിഞ്ഞുപോയിട്ടുണ്ടെങ്കിലും അതിന്റെ പ്രാധാന്യവും മഹത്വവും എന്നും നിലനിന്നുവരുന്നുവല്ലോ. ആ നിലക്ക് ആ മാസവും ആ രാത്രിയും എല്ലാ കാലത്തും പ്രത്യേകം പരിഗണിക്കപ്പെടുകയും സ്മരിക്കപ്പെടുകയും ചെയ്യുന്നത് സ്വാഭാവികമാണ്.

ക്വുർആൻ അവതരിച്ചു തുടങ്ങിയ ആ ഒരേ ഒരു രാത്രി മാത്രമാണ് ലൈലത്തുൽ ക്വദ്ർ എന്നും, കൊല്ലംതോറും അത് ആവർത്തിക്കപ്പെടുന്നില്ല എന്നും ചിലർ പറയാറുണ്ട്. ആധുനിക ചിന്താഗതിക്കാരിൽനിന്നാണ് അധികവും ഈ അഭിപ്രായം പ്രകടമാകാറുള്ളത്. ക്വുർആന്റെ പ്രസ്താവനകളും, നബി വചനങ്ങളും ഈ അഭിപ്രായം തെറ്റാണെന്നുള്ളതിന് മതിയായ തെളിവ് നൽകുന്നു.

സൂ: ദുഖാനിൽ ഈ രാത്രിയെക്കുറിച്ച് إِنَّآ أَنزَلْنَٰهُ فِى لَيْلَةٍ مُّبَٰرَكَةٍ (നിശ്ചയമായും നാം അതിനെ –ക്വുർആനെ– അനുഗൃഹീതമായ ഒരു രാത്രിയിൽ അവതരിപ്പിച്ചിരിക്കുന്നു) എന്ന് പറഞ്ഞതിനുശേഷം فِيهَا يُفْرَقُ كُلُّ أَمْرٍ حَكِيمٍ (അതിൽ എല്ലാ യുക്തിമത്തായ കാര്യവും വേർതിരിച്ചു വിവരിക്കപ്പെടുന്നു) എന്ന് പറയുന്നു. അതുപോലെ, സൂ: ക്വദ്റിൽ ആദ്യം إِنَّآ أَنزَلْنَٰهُ فِى لَيْلَةِ ٱلْقَدْرِ (നിശ്ചയമായും നാം അതിനെ ലൈലത്തുൽ ക്വദ്റിൽ അവതരിപ്പിച്ചു) എന്നും, പിന്നീട് അതിന്റെ മഹത്വങ്ങൾ വിവരിച്ചകൂട്ടത്തിൽ تَنَزَّلُ ٱلْمَلَٰٓئِكَةُ وَٱلرُّوحُ فِيهَا (അതിൽ മലക്കുകളും 'റൂഹും' ഇറങ്ങിവരുന്നു– അഥവാ ഇറങ്ങിവരും) എന്നും പറഞ്ഞിരിക്കുന്നു. രണ്ട് സ്ഥലത്തും ക്വുർആനെക്കുറിച്ച് പറഞ്ഞപ്പോൾ 'അതിനെ അവതരിപ്പിച്ചു' എന്ന് ഭൂതകാലക്രിയ (الماضى)യാണ് അല്ലാഹു ഉപ

യോഗിച്ചത്. ആ രാത്രിയിലുണ്ടാകുന്ന സംഭവങ്ങളെക്കുറിച്ച് പറഞ്ഞപ്പോഴാകട്ടെ 'അതിൽ കാര്യം വിവേചനം ചെയ്യപ്പെടുന്നു' എന്നും, 'അതിൽ മലക്കുകൾ ഇറങ്ങിവരുന്നു' എന്നും വർത്തമാനകാലത്തിനും ഭാവികാലത്തിനും ഉപയോഗിക്കുന്ന ക്രിയ (المضارع)യാണ് അല്ലാഹു ഉപയോഗിച്ചിരിക്കുന്നത്. അല്ലാഹു ഉപയോഗിച്ച ഓരോ വാക്കുകളിലും അവയുടെ ഉപയോഗക്രമങ്ങളിലും പല സൂചനകളും രഹസ്യങ്ങളും അടങ്ങിയിരിക്കുമെന്ന് പറയേണ്ടതില്ല. ക്വുർആനെ അവതരിപ്പിച്ചുവെന്ന് പറഞ്ഞതിന്റെ താൽപര്യം 'ലൗഹുൽ മഹ്ഫൂളി'ൽനിന്ന് ആകാശത്തേക്ക് അവതരിപ്പിച്ചുവെന്നോ, നബിﷺക്ക് അവതരിപ്പിക്കുവാൻ ആരംഭിച്ചുവെന്നോ ആവട്ടെ, ഏതായാലും ശരി- ആ അവതരണ സംഭവം കഴിഞ്ഞുപോയിട്ടുണ്ടെന്നും, കാര്യങ്ങളുടെ വിവേചനം നടത്തലും മലക്കുകളുടെ വരവും അതിനുശേഷവും സംഭവിച്ചുകൊണ്ടിരിക്കുന്നുണ്ട്- അല്ലെങ്കിൽ സംഭവിച്ചുകൊണ്ടിരിക്കും- എന്നുമാണ് ഇത് വ്യക്തമാക്കിത്തരുന്നത്. എനി, നബിവചനങ്ങളിലേക്ക് കടന്നാൽ യാതൊരു വ്യാഖ്യാനത്തിനും ഇടമില്ലാത്തവണ്ണം അത് സ്പഷ്ടവുമാകുന്നു. ക്വുർആന്റെ വ്യാഖ്യാനത്തിന് ക്വുർആനെക്കഴിച്ചാൽ പിന്നെ നബിﷺയുടെ വചനങ്ങളും ചര്യകളുമാണല്ലോ ആധാരം. നോക്കുക:-

റസൂൽﷺ അരുളിച്ചെയ്തതായി ആഇശഃ (റ) ഉദ്ധരിക്കുന്നു: 'ലൈലത്തുൽ ക്വദ്റിനെ റമദ്വാന്റെ അവസാനത്തെ പത്തിലെ ഒറ്റയായ രാത്രികളിൽ കരുതിയിരുന്നുകൊള്ളുവിൻ.' (ബു; മു) ഇബ്നു അബ്ബാസ് പറയുകയാണ്: '(റമദ്വാന്റെ) അവസാനത്തെ ഏഴു ദിവസങ്ങളിലായി സ്വഹാബികൾക്ക് ലൈലത്തുൽ ക്വദ്ർ സ്വപ്നത്തിൽ കാണിക്കപ്പെടുകയുണ്ടായി. അപ്പോൾ റസൂൽ തിരുമേനിﷺ ഇങ്ങനെ പറഞ്ഞു: 'നിങ്ങളുടെ സ്വപ്നങ്ങൾ അവസാനത്തെ ഏഴ് ദിവസങ്ങളിൽ ഒത്തുകൂടിയതായി ഞാൻ കാണുന്നു. അതുകൊണ്ട് അതിനെ ആർ കരുതിയിരിക്കുന്നുവോ അവൻ ഒടുവിലത്തെ ഏഴ് രാത്രികളിൽ കരുതിയിരുന്നുകൊള്ളട്ടെ.' (ബു; മു) നബി തിരുമേനിﷺ പ്രസ്താവിച്ചതായി വീണ്ടും ഇബ്നു അബ്ബാസ് (റ) ഉദ്ധരിക്കുന്നു: 'നിങ്ങൾ അതിനെ- അതായത് ലൈലത്തുൽ ക്വദ്റിനെ- റമദ്വാന്റെ ഒടുവിലത്തെ പത്തിൽ അന്വേഷിക്കുവിൻ. എന്നുവെച്ചാൽ, ഒമ്പത് ബാക്കിയുള്ളപ്പോൾ, ഏഴ് ബാക്കിയുള്ളപ്പോൾ, അഞ്ച് ബാക്കിയുള്ളപ്പോൾ എന്നിങ്ങനെ.' (ബു.) ഇപ്പോൾ, ലൈലത്തുൽ ക്വദ്ർ കൊല്ലംതോറും ആവർത്തിക്കപ്പെടുമെന്നതിൽ സംശയിക്കുവാൻ ന്യായമില്ലല്ലോ. എനി, അതുസംബന്ധിച്ചു നബിﷺ സ്വീകരിച്ചിരുന്ന പ്രത്യേക ചര്യകൾ എന്തായിരുന്നുവെന്ന് നോക്കാം:-

അബൂസഈദിൽ ഖുദ്രീ (റ) പറയുന്നു: 'റസൂൽﷺ റമദ്വാന്റെ ആദ്യത്തെ പത്തിലും, പിന്നെ നടുവിലത്തെ പത്തിലും 'ഇഅ്തികാഫ്' *(*)* ചെയ്യുകയുണ്ടായി. ഒരു തുർക്കിത്തമ്പുകെട്ടിയതിൽ വെച്ചായിരുന്നു അത്. പിന്നീട് അവിടുന്ന് തല പുറത്തുകാട്ടിക്കൊണ്ട് ഇങ്ങനെ അരുളിച്ചെയ്തു. 'ഞാൻ ഈ രാത്രിയെ തേടിക്കൊണ്ട് ആദ്യത്തെ പത്ത് ദിവസം 'ഇഅ്തികാഫ്' ചെയ്തു. പിന്നെ നടുവിലത്തെ പത്തും ചെയ്തു. പിന്നീട് എന്റെ അടുക്കൽ വന്നു *(**)* എന്നോട് പറയുകയുണ്ടായി: 'അത് അവസാനത്തെ പത്തിലാണെ'ന്ന്. ആകയാൽ, എന്റെ ഒന്നിച്ച് 'ഇഅ്തികാഫ്' ചെയ്തവർ അവസാനത്തെ പത്തിലും 'ഇഅ്തികാഫ്' ചെയ്തുകൊള്ളട്ടെ, ഈ രാത്രി എനിക്ക് കാണിച്ചു തരപ്പെട്ടു. (എങ്കി

***(*) നമസ്കാരം, ദുആ, ദിക്ർ തുടങ്ങിയ ആരാധനകളിൽ ഏർപ്പെട്ടുകൊണ്ട് പള്ളിയിൽ അടങ്ങിയിരിക്കുന്നതിനാണ് 'ഇഅ്തികാഫ്' (الاعتكاف) എന്ന് പറയുന്നത്. ഇത് എല്ലാ കാലത്തും നല്ലതാണെങ്കിലും റമദ്വാനിൽ പ്രത്യേകം സുന്നത്താകുന്നു.***

***(**) മലക്ക് മുഖേന അറിവ് നൽകപ്പെട്ടു എന്ന് താൽപര്യം.***

ലും) പിന്നീട് എനിക്ക് അത് വിസ്മരിക്കപ്പെടുകയുണ്ടായി......' (ബു; മു.) ആഇശഃ (റ) പ്രസ്താവിക്കുന്നു: 'അവസാനത്തെ പത്തിൽ റസൂൽ തിരുമേനിﷺ മറ്റൊന്നിലുമില്ലാത്തത്ര ഉൽസാഹം (ആരാധനാ കർമങ്ങളിൽ) ഉൽസാഹിച്ചു വന്നിരുന്നു.' (മു.) ആഇശഃ (റ)യിൽ നിന്ന് ഇങ്ങനെയും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: ഞാൻ ചോദിച്ചു: 'അല്ലാഹുവിന്റെ റസൂലേ, കണ്ടുവോ? ലൈലത്തുൽ ഖദ്ർ ഏത് രാത്രിയിലാണെന്ന് എനിക്ക് അറിവായാൽ അതിൽ ഞാൻ എന്താണ് പറയേണ്ടത്?' തിരുമേനി പറഞ്ഞു: اللهُمَّ انَك عفو تحب العفو فاعف عَنِى (അല്ലാഹുവേ, നീ മാപ്പ് നൽകുന്നവനാണ്. മാപ്പു ചെയ്യുന്നത് നീ ഇഷ്ടപ്പെടുന്നു. അതുകൊണ്ട് നീ എനിക്ക് മാപ്പ് നൽകേണമേ!) എന്ന് പറഞ്ഞുകൊള്ളുക' (അ; ജ; മി.) നബിﷺ പറഞ്ഞതായി അബൂഹുറയ്റഃ (റ) ഉദ്ധരിക്കുന്നു: 'സത്യവിശ്വാസത്തോടും (അല്ലാഹുവിൽ നിന്ന്) പ്രതിഫലം കണക്കാക്കിക്കൊണ്ടും ലൈലത്തുൽ ഖദ്റിൽ ആരെങ്കിലും നിന്ന് നമസ്കരിക്കുന്നപക്ഷം അവന് അവന്റെ കഴിഞ്ഞുപോയ പാപം പൊറുക്കപ്പെടുന്നതാണ്.' (ബു; മു.)

ലൈലത്തുൽ ഖദ്ർ ഏത് രാത്രിയാണെന്ന് നബിﷺക്ക് കാണിച്ചുകൊടുക്കപ്പെടുകയുണ്ടായെന്നും, പിന്നീട് അത് വിസ്മരിക്കപ്പെടുകയാണ് ചെയ്തതെന്നും അബൂസഈദിൽ ഖുദ്രീ (റ)യുടെ ഹദീഥിൽ കണ്ടുവല്ലോ. ഈ വിഷയം ഉബാദത്തു(عبادة)ബ്നു സ്വാമിത്ത് (റ) ഇങ്ങനെ വിവരിക്കുന്നു: 'ഞങ്ങൾക്ക് ലൈലത്തുൽ ഖദ്റിനെക്കുറിച്ച് പറഞ്ഞുതരുവാനായി റസൂൽ തിരുമേനിﷺ പുറപ്പെട്ടുവന്നു. അപ്പോഴേക്കും മുസ്ലിംകളിൽ രണ്ടുപേർ തമ്മിൽ ഒരു വഴക്ക് (തർക്കം) നടക്കുകയുണ്ടായി. അപ്പോൾ തിരുമേനി പറഞ്ഞു: 'ഞാൻ നിങ്ങൾക്ക് ലൈലത്തുൽ ഖദ്റിനെപ്പറ്റി പറഞ്ഞുതരുവാൻ വേണ്ടിയാണ് പുറപ്പെട്ടുവന്നത്. അപ്പോഴേക്ക് ഇന്ന ആളും ഇന്ന ആളും തമ്മിൽ വഴക്ക് നടന്നു. അങ്ങനെ, അത് ഉയർത്തപ്പെട്ടു. അതിനെക്കുറിച്ചുള്ള വിവരം എന്റെ ഓർമയിൽ നിന്ന് വിടുത്തപ്പെട്ടു. ഇത് നിങ്ങൾക്ക് ഗുണമായിത്തീർന്നേക്കാം. (ബു.)

മേലുദ്ധരിച്ച പ്രബലമായ ഹദീഥുകളിൽ നിന്ന് നമുക്ക് പല കാര്യങ്ങളും ഗ്രഹിക്കാവുന്നതാണ്.

(1) ലൈലത്തുൽ ഖദ്ർ കൊല്ലംതോറും ഉണ്ടായിരിക്കും. ഖുർആൻ അവതരിച്ച ആ ഒരേ ഒരു രാത്രിയെപ്പറ്റി മാത്രമല്ല ലൈലത്തുൽ ഖദ്ർ എന്ന് പറയുന്നത്.

(2) അത് മിക്കവാറും റമദ്വാന്റെ ഒടുവിലത്തെ പത്തിൽ –വിശേഷിച്ചും അതിലെ ഒറ്റയായ രാത്രികളിൽ– ഒരു രാത്രിയായിരിക്കും.

(3) എന്നാൽ, അത് ഏത് രാത്രിയാണെന്ന് നിർണയിച്ച് പറയുവാൻ നിവൃത്തിയില്ല. അത് ഇന്ന രാത്രിയാണെന്നുള്ള വിവരം നബിﷺക്ക് ലഭിക്കയുണ്ടായി. പിന്നീട് അല്ലാഹു അത് മറപ്പിച്ചു കളയുകയാണുണ്ടായത്.

(4) അങ്ങനെ മറപ്പിച്ചു കളഞ്ഞത് (താഴെ പറയുന്നതുപോലെയുള്ള കാരണത്താൽ) സമുദായത്തിന് ഗുണകരമായിരിക്കുന്നതുമാകുന്നു.

(5) റമദ്വാൻ മാസത്തിൽ– പ്രത്യേകിച്ചു ഒടുവിലത്തെ പത്തിൽ– 'ഇഅ്തികാഫ്' ചെയ്യുന്നത് നബിﷺയുടെ സുന്നത്താകുന്നു.

(6) അനുഭവപൂർവമായ വല്ല അടയാളങ്ങൾ മുഖേനയും ആ രാത്രിയെ തിരിച്ചറിയുവാൻ സജ്ജനങ്ങളായുള്ള ചിലർക്ക് സാധിച്ചെന്ന് വരാം.

(7) എല്ലാ കൊല്ലത്തിലും ഒരു നിശ്ചിത തിയ്യതിക്ക് മാത്രമായിരിക്കും അതെന്ന് കരുതുവാൻ നിവൃത്തിയില്ല.

പ്രസ്തുത രാവ് ഏത് ദിവസമായിരിക്കുമെന്ന വിവരം നബിﷺയുടെ ശ്രദ്ധയിൽ നിന്ന് അല്ലാഹു വിടുത്തിക്കളഞ്ഞത് സമുദായത്തിന് ഗുണമാണെന്ന് പറഞ്ഞതിന്റെ സാരം ഇതാണ്: ലൈലത്തുൽ ഖദ്ർ ഇന്ന ദിവസമാണെന്നറിഞ്ഞാൽ ജനങ്ങൾ ആ ഒരു ദിവസം മാത്രമേ അതിനെ പ്രതീക്ഷിക്കുകയും, ആരാധനാകർമങ്ങളിൽ പ്രത്യേകശ്രദ്ധ പതിക്കുകയും ചെയ്കയുള്ളൂ. അതറിയാത്തപക്ഷം, ആ രാത്രിയാവാൻ സാദ്ധ്യതയുള്ള എല്ലാ ദിവസവും അത് പ്രതീക്ഷിച്ചുകൊണ്ട് അവർ പുണ്യകർമങ്ങൾ ചെയ്യാൻ ഇടയാകുന്നതാണ്. അങ്ങനെ, കൂടുതൽ പുണ്യവും പ്രതിഫലവും നേടുവാൻ അത് കാരണമായിത്തീരും. ഈ വസ്തുത മുസ്‌ലിം (റ) ഉദ്ധരിച്ച ഒരു ഹദീഥിൽനിന്ന് മനസ്സിലാക്കുവാൻ കഴിയും അതിപ്രകാരമാണ്:-

സിർറുബ്നുഹബ്ശ് (زربن حبش رضـ) പറയുന്നു: ഉബയ്യുബ്നു കഅ്ബ് (റ)നോട് ഞാൻ ചോദിച്ചു: നിങ്ങളുടെ സഹോദരൻ ഇബ്നുമസ്ഊദ് (റ) 'കൊല്ലം മുഴുവനും (രാത്രി സുന്നത്ത്) നമസ്കാരം നിർവ്വഹിച്ചാൽ ലൈലത്തുൽ ഖദ്ർ പ്രാപിക്കാം' എന്ന് പറയുന്നുവല്ലോ? അപ്പോൾ അദ്ദേഹം പറഞ്ഞു: 'ജനങ്ങൾ ഒഴിഞ്ഞു നിൽക്കാതിരിക്കുവാൻ ഉദ്ദേശിച്ചാണത് (അദ്ദേഹം അങ്ങനെ പറയുവാൻ കാരണം അതാണ്.) നിശ്ചയമായും അദ്ദേഹത്തിനറിയാം, അത് റമദ്വാനിലാണെന്നും, ഒടുവിലത്തെ പത്തിലാണെന്നും. ഇരുപത്തേഴിന്റെ രാത്രിയാണെന്നും.' പിന്നീട് ഉബയ്യ് (റ) ശപഥം ചെയ്തു പറഞ്ഞു: അത് ഇരുപത്തേഴിന്റെ രാത്രിയാണെന്ന്. അപ്പോൾ ഞാൻ ചോദിച്ചു. 'എന്തിനെ ആസ്പദമാക്കിയാണ് നിങ്ങളിത് പറയുന്നത്'? അദ്ദേഹം പറഞ്ഞു: 'റസൂൽ ﷺ ഞങ്ങൾക്ക് പറഞ്ഞുതന്ന അടയാളത്തെ (ആസ്പദമാക്കി)യാണ്. അതായത്, അന്ന് സൂര്യൻ രശ്മികൂടാതെ ഉദയം ചെയ്യുന്നതിനെ (മു.)

ലൈലത്തുൽ ഖദ്റിൽ അനുഭവപ്പെട്ടേക്കാവുന്ന ചില അടയാളങ്ങൾ നബിﷺഅവർക്ക് ചൂണ്ടിക്കാട്ടിക്കൊടുത്തിരിക്കുമെന്ന് ഈ ഹദീഥിൽനിന്ന് മനസ്സിലാകുന്നു. അങ്ങനെ, താൻ കണ്ട ഒരു അടയാളത്തെ ആസ്പദമാക്കിയാണ് ഉബയ്യ് (റ) അത് ഇരുപത്തേഴിന്റെ രാവാണെന്ന് ഉറപ്പിച്ചു പറഞ്ഞത്. പ്രസ്തുത അടയാളങ്ങൾ എല്ലാവർക്കും മനസ്സിലായേക്കാമെന്നോ അനുഭവപ്പെട്ടേക്കാമെന്നോ വിചാരിക്കാവുന്നതല്ല. അല്ലാഹു അനുഗ്രഹിച്ച പുണ്യവാൻമാരായ ആളുകൾക്ക് ഏറെക്കുറെ ചിലതൊക്കെ ഗ്രഹിക്കുവാൻ കഴിഞ്ഞെന്നുവരാം: അത്രമാത്രം. എന്നാൽ, ഉബയ്യ് (റ) ഇരുപത്തേഴിന്റെ രാത്രി എന്ന് നിജപ്പെടുത്തിപ്പറഞ്ഞതുപോലെ, മറ്റ് ചില രാത്രികളെ നിർണയിച്ചുകൊണ്ടുള്ള ചിലരുടെ രിവായത്തുകൾ വേറെയും കാണാം. അതുകൊണ്ടാണ് ആ രാത്രി- മേലുദ്ധരിച്ച ഹദീഥുകളിൽ കണ്ടതുപോലെ- റമദ്വാൻ ഒടുവിലത്തെ പത്തിന്റെ ഒറ്റയായ രാത്രികളിലായിരിക്കുമെന്നും, അത് ഏത് രാത്രിയാണെന്ന് നിജപ്പെടുത്താവതല്ലെന്നും ഭൂരിപക്ഷം പണ്ഡിതൻമാരും അഭിപ്രായപ്പെട്ടിരിക്കുന്നതും.

വെള്ളിയാഴ്ച ദിവസം വളരെ ചുരുങ്ങിയ ഒരു സമയമുണ്ടെന്നും, ഒരു മുസ്‌ലിമും നമസ്കാരത്തിലായി പ്രാർത്ഥിച്ചുകൊണ്ട് ആ സമയം കഴിച്ചുകൂട്ടിയാൽ പ്രാർത്ഥനക്ക് ഉത്തരം കിട്ടാതിരിക്കുകയില്ലെന്നും നബിﷺഅരുളിച്ചെയ്തതായി ബുഖാരിയും മുസ്‌ലിമും (റ) രേഖപ്പെടുത്തിയിട്ടുണ്ട്. ലൈലത്തുൽ ഖദ്റിനെപ്പോലെത്തന്നെ ഈ സമയവും ഏതാണെന്ന് നിജപ്പെടുത്തപ്പെട്ടിട്ടില്ല. ഇതും നമ്മുടെ നന്മക്കുവേണ്ടിതന്നെ അല്ലാഹു ചെയ്ത ഒരു അനുഗ്രഹമാകുന്നു. ആ സമയവുമായി യോജിച്ചേക്കുമെന്ന പ്രതീക്ഷയോടെ കൂടു

തൽ സമയം നമസ്കാരവും പ്രാർത്ഥനയും നടത്തുവാൻ ഇതും പ്രേരകമാകുമല്ലോ. ഇത്തരം കാര്യങ്ങളിൽ അന്തർഭവിച്ച രഹസ്യങ്ങൾ മനസ്സിലാക്കുവാനും, അവയിലടങ്ങിയ നന്മകൾ നേടുവാനും എല്ലാവർക്കും ഭാഗ്യം സിദ്ധിച്ചെന്ന് വരികയില്ല. നിഷ്കളങ്കവും സുദൃഢവുമായ വിശ്വാസവും, അതിന്റെ അടിസ്ഥാനത്തിൽ സൽക്കർമം വർദ്ധിപ്പിക്കുവാനുള്ള അത്യുൽസാഹവും ഉള്ളവർക്ക് അല്ലാഹു അതിന് തൗഫീക് നൽകുന്നതായിരിക്കും.

വിശുദ്ധ ക്വുർആന്റെ അവതരണം ഉണ്ടായ രാത്രി ആ ഏകകാരണം കൊണ്ടുതന്നെ– മറ്റൊരു മഹത്വവും പരിഗണിക്കപ്പെടാതിരുന്നാൽപോലും– എല്ലാ കാലത്തും മുസ്ലിംകൾ പ്രാർത്ഥനകളും സൽക്കർമങ്ങളും മുഖേന ഓർമ പുതുക്കിക്കൊണ്ടിരിക്കുവാൻ അർഹതയുള്ള ഒരു രാത്രിയാണ് ലൈലത്തുൽ ക്വദ്ർ. എന്നിരിക്കെ, അല്ലാഹുവും, അവന്റെ റസൂലും ഇത്രയധികം ആദരവും ബഹുമാനവും കൽപിച്ചിട്ടുള്ള ആ പുണ്യരാത്രിയെ അവഗണിക്കൽ ഒരു മുസ്ലിമിന് ഒരിക്കലും യോജിക്കുന്നതല്ല. അതിനെ ആദരിക്കേണ്ടതും, അതിൽ ആചരിക്കേണ്ടതും എപ്രകാരമാണെന്ന് അല്ലാഹുവിന്റെ റസൂൽ കാണിച്ചും പറഞ്ഞും തന്നിട്ടുണ്ട് താനും.അപ്രകാപരമല്ലാതെ മറ്റേതെങ്കിലും തരത്തിൽ ഇന്ന് കാണുന്നതുപോലെയുള്ള പ്രത്യേക ആചാരങ്ങളോ ചടങ്ങുകളോ മാമൂലുകളോ വഴി ആദരിച്ചിട്ടും ആചരിച്ചിട്ടും ഫലമില്ല. ഫലമില്ലെന്ന് മാത്രമല്ല, അതെല്ലാം മതത്തിൽ സ്വന്തം വക കൂട്ടിച്ചേർക്കലുമാകുന്നു. മതത്തിൽ കൂട്ടിച്ചേർക്കലാകട്ടെ, ദുർമാർഗവുമാണ്. (كل محدثة بدعة، وكل بدعة ضَلاَلَة)

ومن الله التوفيق لما يحب ويرضى

سورة البيّنة

# 98. സൂറതുൽ ബയ്യിനഃ

മദീനഃയിൽ അവതരിച്ചത് - വചനങ്ങൾ 8

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

لَمۡ يَكُنِ ٱلَّذِينَ كَفَرُواْ مِنۡ أَهۡلِ ٱلۡكِتَٰبِ وَٱلۡمُشۡرِكِينَ مُنفَكِّينَ حَتَّىٰ تَأۡتِيَهُمُ ٱلۡبَيِّنَةُ ﴿١﴾

**《1》 വേദക്കാരിൽനിന്നും, ബഹുദൈവ വിശ്വാസികളിൽ നിന്നും അവിശ്വസിച്ചവർ, തങ്ങൾക്ക് വ്യക്തമായ തെളിവ് വന്നെത്തുന്നതുവരെ (അവിശ്വാസത്തിൽനിന്ന്) വേറിട്ടു പോരുന്നവരായിട്ടില്ല.**

رَسُولٌ مِّنَ ٱللَّهِ يَتۡلُواْ صُحُفًا مُّطَهَّرَةً ﴿٢﴾

**《2》 അതായത്, ശുദ്ധമാക്കപ്പെട്ട ഏടുകൾ ഓതിക്കൊടുക്കുന്ന ഒരു റസൂൽ വന്നെത്തുന്നത്‌വരെ).**

فِيهَا كُتُبٌ قَيِّمَةٌ ﴿٣﴾

**《3》 (വക്രതയില്ലാതെ) ചൊവ്വായുള്ള പല (ലിഖിത) രേഖകൾ അവ ഉൾക്കൊള്ളുന്നു.**

---

《1》 لَمۡ يَكُنِ ആയിട്ടില്ല ٱلَّذِينَ كَفَرُوا അവിശ്വസിച്ചവർ مِنۡ أَهۡلِ ٱلۡكِتَٰبِ വേദക്കാരിൽനിന്ന് وَٱلۡمُشۡرِكِينَ പങ്കുചേർക്കുന്നവരിൽ (ബഹുദൈവവിശ്വാസികളിൽ)നിന്നും مُنفَكِّينَ വേറിട്ടു (നീങ്ങി -വിട്ടു)പോരുന്നവർ حَتَّىٰ تَأۡتِيَهُمُ അവർക്ക് വരുന്നതുവരെ ٱلۡبَيِّنَةُ വ്യക്തമായ തെളിവ് 《2》 رَسُولٌ (അതായത്) ഒരു റസൂൽ مِنَ ٱللَّهِ അല്ലാഹുവിങ്കൽ നിന്ന് يَتۡلُو ഓതിക്കൊടുക്കുന്ന صُحُفًا ചില ഏടുകളെ مُطَهَّرَةً ശുദ്ധിയാക്കപ്പെട്ട (പരിശു

ദ്ധമായ) ﴾3﴿ فِيهَا അവയിലുണ്ട് (അവ ഉൾക്കൊള്ളുന്നു) كُتُبٌ രേഖ (ലിഖിതം)കൾ قَيِّمَةٌ ചൊവ്വായുള്ളതായ, ശരിയായുള്ള, ബലവത്തായ

'ശുദ്ധമാക്കപ്പെട്ട ഏടുകൾ' കൊണ്ടുദ്ദേശ്യം ക്വുർആനാകുന്നു. നബി തിരുമേനിﷺ എഴുത്തും വായനയും അറിയാത്ത ആളായതുകൊണ്ട് അവിടുന്ന് ഏടുനോക്കി വായിച്ചുകൊടുക്കാറില്ല. അപ്പപ്പോൾ വരുന്ന വഹ്‌യ് അപ്പപ്പോൾ തിരുമേനിക്ക് ഹൃദിസ്ഥമാകുകയും അത് ജനങ്ങൾക്ക് ഓതിക്കേൾപ്പിക്കുകയും ചെയ്യും. അതോടുകൂടി അവ അതതവസരങ്ങളിൽതന്നെ എഴുത്തുകാർ മുഖേന ഏടുകളിൽ എഴുതി സൂക്ഷിക്കലും പതിവായിരുന്നു. ഇതുകൊണ്ടാണ് 'ഏടുകൾ ഓതിക്കൊടുക്കുന്നു'വെന്ന് പറഞ്ഞത്. അവയിൽ അടങ്ങിയ നിയമങ്ങളും, തത്വോപദേശങ്ങളുമാണ് 'ചൊവ്വായ ലിഖിതരേഖകൾ' കൊണ്ടുദ്ദേശ്യം.

ഈ ആയത്തുകളുടെ സാരം ചുരുക്കത്തിൽ ഇപ്രകാരമാകുന്നു: യാതൊരുതരത്തിലുള്ള വക്രതയോ കോട്ടമോ ഇല്ലാത്തതും, ശരിക്ക് ചൊവ്വിനുള്ളതുമായ നിയമങ്ങളും തത്വങ്ങളും ഉൾക്കൊള്ളുന്ന പരിശുദ്ധമായ ചില ഏടുകളിലായി രേഖപ്പെടുത്തി സൂക്ഷിക്കപ്പെട്ടിട്ടുള്ള ക്വുർആൻ വചനങ്ങൾ ഓതിക്കേൾപ്പിക്കുന്ന ഒരു റസൂൽ– അഥവാ നബി തിരുമേനിﷺ –സുവ്യക്തമായ തെളിവുകൾ സഹിതം വന്നെത്തുന്നതുവരെയും വേദക്കാരും മുശ്‌രിക്കുകളുമാകുന്ന അവിശ്വാസികൾ അവരുടെ ദുർമാർഗത്തിൽ ചിരകാലമായി ഉറച്ചുനിന്ന് വരികയായിരുന്നു. റസൂൽ വന്ന് ക്വുർആൻ ഓതിക്കേൾപ്പിക്കാൻ തുടങ്ങിയപ്പോഴാണ് അതിൽനിന്ന് ചിലർ വേറിട്ടുപോന്ന് രക്ഷപ്പെടുവാൻ തുടങ്ങിയത്. മറ്റുള്ളവരാകട്ടെ, ഭിന്നിപ്പിലും നിഷേധത്തിലും മുഴുകുകയും ചെയ്തു. അല്ലാഹു തുടർന്നു പറയുന്നു:–

وَمَا تَفَرَّقَ ٱلَّذِينَ أُوتُوا۟ ٱلْكِتَـٰبَ إِلَّا مِنۢ بَعْدِ مَا جَآءَتْهُمُ ٱلْبَيِّنَةُ ﴿٤﴾

**﴾4﴿ വേദഗ്രന്ഥം നല്കപ്പെട്ടവർ തങ്ങൾക്ക് വ്യക്തമായ തെളിവ് വന്നതിന് ശേഷമായിട്ടല്ലാതെ ഭിന്നിക്കുകയുണ്ടായിട്ടില്ല.**

وَمَآ أُمِرُوٓا۟ إِلَّا لِيَعْبُدُوا۟ ٱللَّهَ مُخْلِصِينَ لَهُ ٱلدِّينَ حُنَفَآءَ وَيُقِيمُوا۟ ٱلصَّلَوٰةَ وَيُؤْتُوا۟ ٱلزَّكَوٰةَ ۚ وَذَٰلِكَ دِينُ ٱلْقَيِّمَةِ ﴿٥﴾

**﴾5﴿ മതത്തെ (അഥവാ കീഴ്‌വഴക്കത്തെ) അല്ലാഹുവിന് നിഷ്കളങ്കരാക്കികൊണ്ട്– ഋജുമനസ്കരായ നിലയിൽ –അവനെ ആരാധിക്കുവാനും, നമസ്കാരം നിലനിറുത്തുവാനും, സക്കാത്ത് കൊടുക്കുവാനും അല്ലാതെ അവരോട് കൽപിക്കപ്പെട്ടിട്ടില്ലതാനും. അതത്രെ ചൊവ്വായ മാർഗത്തിന്റെ മതം (അഥവാ നടപടി).**

﴾4﴿ وَمَاتَفَرَّقَ ഭിന്നിച്ചിട്ടില്ല, കക്ഷി പിരിഞ്ഞിട്ടില്ല الَّذِينَ أُوتُوا الْكِتَابَ വേദഗ്രന്ഥം നൽകപ്പെട്ടവർ إِلا مِنۢ بَعْدِ ശേഷമായിട്ടല്ലാതെ مَا جَاءَتْهُمُ അവർക്ക് വന്നതിന്റെ الْبَيِّنَةُ വ്യക്തമായ തെളിവ് ﴾5﴿ وَمَا أُمِرُوا അവരോട് കൽപിക്കപ്പെട്ടിട്ടുമില്ല إِلا لِيَعْبُدُوا അവർ ആരാ

الدِّينَ ധിക്കുവാനല്ലാതെ لَهُ അല്ലാഹുവിനെ مُخۡلِصِينَ അവന് നിഷ്കളങ്കരാക്കിക്കൊണ്ട് الدِّينَ മതത്തെ, മതനടപടിയെ, കീഴ്‌വണക്കത്തെ حُنَفَآءَ ഋജുമാനസരായ നിലയിൽ (സത്യത്തിലേക്ക് തിരിഞ്ഞുംകൊണ്ട്) وَيُقِيمُوا അവർ നിലനിർത്തുവാനും الصَّلَوٰةَ നമസ്കാരം وَيُؤۡتُوا അവർ കൊടുക്കുവാനും الزَّكَوٰةَ സകാത്ത് وَذَٰلِكَ അത്, അതത്രെ دِينُ മതം, നടപടി الۡقَيِّمَةِ ചൊവ്വായതിന്റെ (ചൊവ്വായ മാർഗത്തിന്റെ)

---

മുശ്‌രിക്കുകളെ സംബന്ധിച്ചിടത്തോളം മുമ്പ് അവർക്ക് വേദഗ്രന്ഥങ്ങളെപ്പറ്റി പരിചയമില്ലാത്തവരാകകൊണ്ട് അവർ നബിﷺയെയും ക്വുർആനെയും നിഷേധിച്ചതിൽ വലിയ അൽഭുതമില്ല. എന്നാൽ വേദക്കാരുടെ നില അതല്ല. അവർ വേദഗ്രന്ഥങ്ങളുമായി പരിചയമുള്ളവരാണ്. അവയുടെ അദ്ധ്യാപനങ്ങളിൽനിന്ന് അവർ പിഴച്ചു ദുർമാർഗത്തിൽ പതിച്ചുകൊണ്ടിരിക്കെയാണ് വ്യക്തമായ തെളിവുകളുംകൊണ്ട് റസൂലും ക്വുർആനും അവർക്ക് വരുന്നത്. അതേ സമയത്ത് അറേബ്യയിൽ വെളിപ്പെടുവാനിരിക്കുന്ന ഒരു റസൂലിന്റെ വരവ് അവർ ചിരകാലമായി കാത്തുകൊണ്ടിരിക്കുകയുമാണ്. അവരുടെ കൈവശമുള്ള വേദഗ്രന്ഥവും ഇപ്പോൾ റസൂൽ കൊണ്ടുവന്ന വേദഗ്രന്ഥവും തമ്മിൽ വല്ല പൊരുത്തക്കേടുമുണ്ടോ? അതുമില്ല. ശിർക്കിന്റെ കലർപ്പില്ലാത്ത നിഷ്കളങ്കമായ തൗഹീദ്, നമസ്കാരം, സക്കാത്ത് മുതലായ കാര്യങ്ങളായിരുന്നു മുൻഗ്രന്ഥങ്ങൾ അവരോട് ശാസിച്ചിരുന്നത്. അതുതന്നെയാണ് ക്വുർആനും ശാസിക്കുന്നത്. എന്നിട്ട്പോലും വേദക്കാർ ക്വുർആനിലും റസൂലിലും വിശ്വസിക്കുവാൻ തയ്യാറായില്ല. മാത്രമല്ല, അസൂയയും പകയും വെച്ചുകൊണ്ട് തങ്ങളുടെ വേദഗ്രന്ഥത്തിന്റെ ശാസനകൾക്കും, വർഗപിതാവായ ഇബ്‌റാഹീം നബി (അ)യുടെ പാരമ്പര്യനടപടികൾക്കും വിരുദ്ധമായി ഇസ്‌ലാമിന്റെ ശത്രുക്കളായി ഭിന്നിക്കുകയാണ് അവർ ചെയ്തത്.

എല്ലാ ദുർമാർഗങ്ങളും വിട്ട് ഋജുവായ സത്യമാർഗത്തിലേക്ക് തിരിഞ്ഞവർ എന്നാണ് حُنَفَآءَ (ഹുനഫാഉ്) എന്ന വാക്കുകൊണ്ട് വിവക്ഷ. ഇബ്‌റാഹീം നബി (അ)യുടെ മതപാരമ്പര്യം സ്വീകരിച്ചവരുടെ വിശേഷണമായും ആ വാക്ക് ഉപയോഗിക്കപ്പെടാറുണ്ട്. വേദക്കാർ തങ്ങളെപ്പറ്റി തങ്ങൾ 'ഹുനഫാഉ്' ആണെന്ന് അവകാശപ്പെട്ടിരുന്നു. അപ്പോൾ, അതേ, പാരമ്പര്യം നിലനിറുത്തിക്കൊണ്ടിരിക്കുന്ന ക്വുർആനെയും റസൂലിനെയും അവർ നിഷേധിക്കുന്നതിന് യാതൊരു ന്യായീകരണവും ഇല്ലാത്തതാണ്. വേദക്കാരായിരുന്നാലും മുശ്‌രിക്കുകളായിരുന്നാലും ശരി, നിഷേധത്തിന്റെ ഫലം നരകം തന്നെ. അല്ലാഹു പറയുന്നു:

إِنَّ ٱلَّذِينَ كَفَرُواْ مِنۡ أَهۡلِ ٱلۡكِتَٰبِ وَٱلۡمُشۡرِكِينَ فِي نَارِ جَهَنَّمَ خَٰلِدِينَ فِيهَآۚ أُوْلَٰٓئِكَ هُمۡ شَرُّ ٱلۡبَرِيَّةِ ﴿٦﴾

**﴿6﴾ നിശ്ചയമായും, വേദക്കാരിൽനിന്നും, ബഹുദൈവവിശ്വാസികളിൽനിന്നും അവിശ്വസിച്ചവർ 'ജഹന്നമി' [നരകത്തി]ന്റെ അഗ്നിയിലായിരിക്കും- അതിൽ നിത്യവാസികളായിക്കൊണ്ട്. അക്കൂട്ടർതന്നെയാണ്, സൃഷ്ടികളിൽ വെച്ച് മോശമായവർ.**

إِنَّ ٱلَّذِينَ ءَامَنُواْ وَعَمِلُواْ

**﴿7﴾ നിശ്ചയമായും, വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തി**

ٱلصَّـٰلِحَـٰتِ أُوْلَـٰٓئِكَ هُمْ خَيْرُ ٱلْبَرِيَّةِ ﴿٧﴾

**ക്കുകയും ചെയ്തവർ;അക്കൂട്ടരത്രെ, സൃഷ്ടികളിൽവെച്ച് ഉത്തമരായവർ.**

جَزَآؤُهُمْ عِندَ رَبِّهِمْ جَنَّـٰتُ عَدْنٍ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ خَـٰلِدِينَ فِيهَآ أَبَدًا ۖ رَّضِىَ ٱللَّهُ عَنْهُمْ وَرَضُوا۟ عَنْهُ ۚ ذَٰلِكَ لِمَنْ خَشِىَ رَبَّهُۥ ﴿٨﴾

**﴿8﴾ അവരുടെ രക്ഷിതാവിങ്കൽ അവരുടെ പ്രതിഫലം, അടിഭാഗത്തു കൂടി അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന സ്ഥിരവാസത്തിന്റെ സ്വർഗങ്ങളാകുന്നു. അതിൽ എന്നെന്നും (അവർ) നിത്യവാസികളായിക്കൊണ്ട്. അല്ലാഹു അവരെക്കുറിച്ച് തൃപ്തിപ്പെടുന്നതാണ്; അവർ അവനെക്കുറിച്ചും തൃപ്തിപ്പെടുന്നതാണ്. അത്, ഏതൊരുവൻ തന്റെ റബ്ബിനെ ഭയപ്പെട്ടുവോ അവനുള്ളതാകുന്നു.**

---

﴿6﴾ إِنَّ الَّذِينَ كَفَرُوا നിശ്ചയമായും അവിശ്വസിച്ചവർ مِنْ أَهْلِ الْكِتَابِ വേദക്കാരിൽനിന്ന് وَالْمُشْرِكِينَ ബഹുദൈവവിശ്വാസികളിൽ നിന്നും فِي نَارِ جَهَنَّمَ ജഹന്നമിന്റെ അഗ്നിയിലായിരിക്കും خَالِدِينَ فِيهَا അതിൽ നിത്യവാസികളായിക്കൊണ്ട് أُولَٰئِكَ هُمْ അക്കൂട്ടർതന്നെയാണ് شَرُّ الْبَرِيَّةِ സൃഷ്ടി (പടപ്പു)കളിൽ മോശപ്പെട്ടവർ ﴿7﴾ إِنَّ الَّذِينَ آمَنُوا നിശ്ചയമായും വിശ്വസിച്ചവർ وَعَمِلُوا الصَّالِحَاتِ സൽക്കർമങ്ങൾ പ്രവർത്തിക്കയും ചെയ്ത أُولَٰئِكَ هُمْ അക്കൂട്ടർ തന്നെയാണ് خَيْرُ الْبَرِيَّةِ സൃഷ്ടികളിൽ ഉത്തമരായവർ ﴿8﴾ جَزَاؤُهُمْ അവരുടെ പ്രതിഫലം عِندَ رَبِّهِمْ അവരുടെ റബ്ബിങ്കൽ جَنَّاتُ عَدْنٍ സ്ഥിരവാസത്തിന്റെ സ്വർഗങ്ങളാണ് تَجْرِي مِن تَحْتِهَا അവയുടെ അടിയിൽക്കൂടി നടക്കും, (ഒഴുകും) الْأَنْهَارُ അരുവികൾ, പുഴകൾ خَالِدِينَ فِيهَا അതിൽ നിത്യവാസികളായിക്കൊണ്ട് أَبَدًا എന്നും, എക്കാലവും رَضِيَ اللَّهُ അല്ലാഹു തൃപ്തിപ്പെടുന്നതാണ്, പൊരുത്തപ്പെട്ടിരിക്കുന്നു عَنْهُمْ അവരെപ്പറ്റി وَرَضُوا അവരും തൃപ്തിപ്പെടുന്നതാണ്, പൊരുത്തപ്പെട്ടിരിക്കുന്നു عَنْهُ അവനെപ്പറ്റി ذَٰلِكَ അത് لِمَنْ خَشِيَ ഭയപ്പെട്ടവനാണ് رَبَّهُ തന്റെ റബ്ബിനെ

---

അല്ലാഹുവിന്റെ തൃപ്തി ലഭിക്കുകയും, അവനെപ്പറ്റി തൃപ്തിവരുകയും ചെയ്യുന്ന സജ്ജനങ്ങളിൽ അല്ലാഹു നമ്മെ ഉൾപ്പെടുത്തട്ടെ. آمين

سورة الزّلزال

# 99. സൂറതുൽ സിൽസാൽ

മദീനഃയിൽ അവതരിച്ചത് - വചനങ്ങൾ 8

[മക്കഃയിൽ അവതരിച്ചതെന്നും അഭിപ്രായമുണ്ട്]

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ

പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

إِذَا زُلْزِلَتِ ٱلْأَرْضُ زِلْزَالَهَا ﴿١﴾

《1》 ഭൂമി അതിന്റെ (അതിഭയങ്കരമായ) ആ കമ്പനം കമ്പിക്കപ്പെട്ടാൽ!-

وَأَخْرَجَتِ ٱلْأَرْضُ أَثْقَالَهَا ﴿٢﴾

《2》 ഭൂമി അതിന്റെ ഭാരങ്ങളെ പുറംതള്ളുകയും.

وَقَالَ ٱلْإِنسَـٰنُ مَا لَهَا ﴿٣﴾

《3》 'അതിന് എന്താണ് (പറ്റിയത്)' എന്ന് മനുഷ്യൻ പറയുകയും (ചെയ്താൽ)!-

يَوْمَئِذٍ تُحَدِّثُ أَخْبَارَهَا ﴿٤﴾

《4》 (അതെ) ആ ദിവസം അത് അതിന്റെ വർത്തമാനങ്ങൾ പറഞ്ഞറിയിക്കുന്നതാണ്.

بِأَنَّ رَبَّكَ أَوْحَىٰ لَهَا ﴿٥﴾

《5》 നിന്റെ റബ്ബ് അതിന് ബോധനം നൽകിയകാരണത്താൽ.

---

《1》 إِذَازُلْزِلَتِ വിറപ്പിക്ക(കുലുക്ക- കമ്പിപ്പിക്ക)പ്പെട്ടാൽ الأَرْضُ ഭൂമി زِلْزَالَهَا അതിന്റെ വിറ (കുലുക്കം- കമ്പനം) 《2》 وَأَخْرَجَتِ الأَرْضُ ഭൂമി പുറത്താക്കുക (വെളിക്കുവരുത്തുക)യും أَثْقَالَهَا അതിന്റെ (അതിലെ) ഭാരങ്ങളെ 《3》 وَقَالَ الإِنْسَانُ മനുഷ്യൻ പറയുകയും مَالَهَا അതിന് എന്താണെന്ന് 《4》 يَوْمَئِذٍ അന്നത്തെ ദിവസം تُحَدِّثُ അത് പറഞ്ഞറിയിക്കും, വർത്തമാനം പറയും أَخْبَارَهَا അതിന്റെ വർത്തമാനങ്ങളെ 《5》 بِأَنَّ رَبَّكَ നിന്റെ

റബ്ബ് ആയതുനിമിത്തം أَوْحَىٰ لَهَا അതിന് ബോധനം നൽകി (എന്നത്)

അന്ത്യനാളിലെ അതിഭയങ്കര സംഭവങ്ങളെക്കുറിച്ചാണ് പ്രസ്താവിക്കുന്നത്. ഭൂമി അതിന്റെ അവസാനത്തേതും ഏറ്റവും ഘോരമായതുമായ കമ്പനത്തിനും ക്ഷോഭത്തിനും വിധേയമാകുന്നു; മരണപ്പെട്ടു മണ്ണടഞ്ഞവരടക്കം ഭൂമിക്കുള്ളിൽ കിടപ്പുള്ള നിക്ഷേപങ്ങളെല്ലാം അത് വെളിക്കുവരുത്തുന്നു; ഇതെല്ലാം അനുഭവത്തിൽ കാണുമ്പോൾ മനുഷ്യൻ അന്ധാളിച്ചു ഭയവിഹ്വലനായിത്തീരും. അവൻ പറയും: ഹാ, എന്താണിത്...... ഭൂമിക്ക് എന്തുപറ്റി........?! എന്നൊക്കെ. ഇങ്ങനെയുള്ള ആ ഗൗരവഘട്ടത്തിൽ ഭൂമിയിൽ ഒളിഞ്ഞു കിടപ്പുള്ള രഹസ്യങ്ങളെല്ലാം വെളിക്കുവരും. അതെ, ഭൂമിക്ക് അതിനുവേണ്ടുന്ന ബോധനവും അനുമതിയും അല്ലാഹു നൽകുകയും, ഭൂമി അതെല്ലാം തുറന്നു കാട്ടുകയും ചെയ്യും.

4 -ാം വചനം ഓതിക്കൊണ്ട് റസൂൽ ﷺ സ്വഹാബികളോട് ചോദിക്കുകയുണ്ടായി: 'അതിന്റെ (ഭൂമിയുടെ) വർത്തമാനങ്ങൾ എന്താണെന്ന് നിങ്ങൾക്കറിയാമോ?' അവർ പറഞ്ഞു: 'അല്ലാഹുവിനും റസൂലിനും അറിയാം.' അപ്പോൾ തിരുമേനി പറഞ്ഞു: 'അതിന്റെ വർത്തമാനങ്ങൾ എന്നുവെച്ചാൽ, ആണും പെണ്ണുമായ ഓരോ അടിയാനും അതിന്റെ മീതെവെച്ച് പ്രവർത്തിച്ചതിനെപ്പറ്റി അത് സാക്ഷി പറയലാകുന്നു. അതായത്, ഇന്നിന്ന ദിവസം അവർ ഇന്നിന്നത് ചെയ്തു എന്ന് പറയുക. ഇതാണതിന്റെ വർത്തമാനങ്ങൾ.' (അ; ന; തി.)

يَوْمَئِذٍ يَصْدُرُ ٱلنَّاسُ أَشْتَاتًا لِّيُرَوْا۟ أَعْمَٰلَهُمْ ﴿٦﴾

**《6》 അന്നത്തെ ദിവസം, തങ്ങളുടെ പ്രവർത്തന (ഫല)ങ്ങൾ തങ്ങൾക്ക് കാട്ടിക്കൊടുക്കപ്പെടുവാനായി മനുഷ്യർ ഭിന്നസംഘങ്ങളായി രംഗത്തുവരുന്നതാണ്.**

فَمَن يَعْمَلْ مِثْقَالَ ذَرَّةٍ خَيْرًا يَرَهُۥ ﴿٧﴾

**《7》 അപ്പോൾ, ആർ ഒരു അണുത്തൂക്കം നന്മ പ്രവർത്തിച്ചിരുന്നുവോ അവൻ അതും കാണും.**

وَمَن يَعْمَلْ مِثْقَالَ ذَرَّةٍ شَرًّا يَرَهُۥ ﴿٨﴾

**《8》 ആർ, ഒരു അണുത്തൂക്കം തിന്മ പ്രവർത്തിച്ചിരുന്നുവോ അവൻ അതും കാണും.**

《6》 يَوْمَئِذٍ അന്ന് يَصْدُرُ പുറപ്പെട്ടു (രംഗത്ത്) വരും, പുറപ്പെട്ടുപോകും النَّاسُ മനുഷ്യർ أَشْتَاتًا ഭിന്നസംഘങ്ങളായി, പല കൂട്ടമായി لِيُرَوْا അവർക്ക് കാട്ടിക്കൊടുക്കപ്പെടുവാൻ വേണ്ടി أَعْمَالَهُمْ അവരുടെ പ്രവർത്തനങ്ങൾ, കർമങ്ങൾ 《7》 فَمَنْ يَعْمَلْ അപ്പോൾ ആർ ചെയ്തിരുന്നുവോ مِثْقَالَ ذَرَّةٍ ഒരു അണുത്തൂക്കം (അണുഅളവ്) خَيْرًا നന്മ, ഗുണം, നല്ലത് يَرَهُ അവനത് കാണും 《8》 وَمَنْ يَعْمَلْ ആർ പ്രവർത്തിച്ചിരുന്നുവോ مِثْقَالَ ذَرَّةٍ ഒരു അണുത്തൂക്കം شَرًّا തിന്മ, ദോഷം, ചീത്ത يَرَهُ അവൻ അത് കാണും.

സന്തുഷ്ടരായിക്കൊണ്ടും, സന്താപപ്പെട്ടുകൊണ്ടും, വെളുത്ത പ്രസന്നരൂപത്തോടെയും കറുത്ത വിഷാദരൂപത്തോടെയും, വലതുപക്ഷക്കാരായും ഇടതുപക്ഷക്കാരായും. സത്യവിശ്വാസവും സൽക്കർമവും സ്വീകരിച്ചവരായും അവയെ നിഷേധിച്ചവരായും -അങ്ങനെ പലതരക്കാരായും സ്വഭാവക്കാരുമായും- ജനങ്ങളെല്ലാം ക്വബ്റുകളിൽനിന്ന് വിചാരണനിലയത്തിലേക്ക് രംഗപ്രവേശം ചെയ്യുന്നു. ഓരോരുത്തന്റെയും സകലകർമങ്ങളും ചെയ്തികളും അവിടെ തുറന്നുകാട്ടി ബോദ്ധ്യപ്പെടുത്തുന്നതാണ്. നിസ്സാരമെന്നുവെച്ച് ഒന്നും ഒഴിവാക്കപ്പെടുകയില്ല. ഒരണുവോളം നന്മ ചെയ്തിട്ടുണ്ടെങ്കിൽ അതും, ഒരണുവോളം തിന്മ ചെയ്തിട്ടുണ്ടെങ്കിൽ അതും അവന് കാണിച്ചുകൊടുക്കപ്പെടും. അതതിന്റെ ഫലം അതതിന്റെ ആളുകൾക്ക് അനുഭവപ്പെടുകയും ചെയ്യും.

(ദർറത്ത്) എന്ന പദത്തിന് നന്നേ ചെറിയ ഉറുമ്പിന്റെ കാല്, അണു, ഓട്ടവെയിലിൽകൂടി പ്രത്യക്ഷപ്പെടുന്ന ധൂളം എന്നൊക്കെ അർത്ഥം പറയപ്പെടാറുണ്ട്. ഏതായാലും അങ്ങേഅറ്റം ചെറുതും നിസ്സാരവുമായത് എന്നത്രെ ഉദ്ദേശ്യം. നബി തിരുമേനിﷺയുടെ ചില വചനങ്ങൾ ഇവിടെ സ്മരിക്കുന്നത് സമയോചിതമായിരിക്കും. അവിടുന്നു പറയുന്നു:-

1. 'സദാചാരത്തിൽ (സൽക്കാര്യത്തിൽ)പെട്ട യാതൊന്നിനെയും നീ അവഗണിക്കരുത്. വെള്ളം കുടിക്കുവാൻ വരുന്നവന്റെ പാത്രത്തിൽ നിന്റെ കൊട്ടക്കോരിയിൽനിന്ന് (നീ വെള്ളം കോരുന്ന പാത്രത്തിൽനിന്ന്) അൽപം വെള്ളം ഒഴിച്ചുകൊടുക്കുക എന്നുള്ളതായാലും ശരി. അല്ലെങ്കിൽ നിന്റെ സഹോദരനെ പ്രസന്നവദനനായി അഭിമുഖീകരിക്കുക എന്നുള്ളതായാലും ശരി.' (ബു.)

2. സത്യവിശ്വാസിനികളാകുന്ന സമൂഹമേ, ആട്ടിന്റെ ഒരു കുളമ്പാണുള്ളതെങ്കിലും ഒരു അയൽക്കാരി അവളുടെ അയൽക്കാരിയെ (ഒട്ടും കൊടുക്കാതെ) അവഗണിച്ചുകളയരുത്.' (ബു.)

3. 'ആഇശാ, നിസ്സാരമായ പാപങ്ങളെ സൂക്ഷിച്ചുകൊള്ളണം. കാരണം, അല്ലാഹുവിങ്കൽനിന്നും അവയെ അന്വേഷിക്കുന്നതായ ഒരാളുണ്ട്.' (അ; ന; ജ.)

4. 'നിസ്സാരമായി ഗണിക്കപ്പെടാവുന്ന പാപങ്ങളെ നിങ്ങൾ സൂക്ഷിക്കണം. കാരണം, അവ മനുഷ്യന്റെമേൽ ഒരുമിച്ചുകൂടുകയും, അങ്ങനെ അവ അവനെ നാശത്തിലകപ്പെടുത്തുകയും ചെയ്യും' (അ.)

ഒരു കാര്യം ഇവിടെ ഓർമിക്കേണ്ടതുണ്ട്. ഒരു അണുവോളം നന്മയോ തിന്മയോ ചെയ്താൽ അതിന്റെ ഫലം മനുഷ്യൻ അനുഭവിക്കുമെന്ന് പറയുമ്പോൾ, അല്ലാഹുവിലും അന്ത്യനാളിലും വിശ്വസിക്കാത്ത ആളുകൾ സൽകാര്യങ്ങൾ പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അതിന് പരലോകത്ത് അവർക്ക് നല്ല പ്രതിഫലം ലഭിക്കുമെന്ന് വല്ലവരും ധരിച്ചേക്കാം. സത്യവിശ്വാസം സ്വീകരിക്കാത്തവരുടെ നല്ല കാര്യങ്ങൾക്ക് അല്ലാഹു യാതൊരു പ്രതിഫലവും നൽകുന്നതല്ലെന്നും, അവരുടെ പ്രതിഫലം ഇഹത്തിൽവെച്ചുതന്നെ അല്ലാഹു നിറവേറ്റിക്കൊടുക്കുകയാണ് ചെയ്യുക എന്നും (സൂ: ഹൂദ്; 15, 16; സൂ: ഫുർക്വാൻ; 23 മുതലായ സ്ഥലങ്ങളിൽ) അല്ലാഹു വ്യക്തമായി പ്രസ്താവിച്ചിട്ടുള്ളതാകുന്നു.

﴿ولله الحمد والمنة وله الفضل﴾

سورة العاديات

# 100. സൂറതുൽ ആദിയാത്ത്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 11

[മദനീയാണെന്നും അഭിപ്രായമുണ്ട്]

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَٱلۡعَٰدِيَٰتِ ضَبۡحٗا ﴿١﴾

**《1》 കിതച്ച് (ശീഘ്രഗതിയിൽ) ഓടുന്നവ തന്നെയാണ (സത്യം)!-**

فَٱلۡمُورِيَٰتِ قَدۡحٗا ﴿٢﴾

**《2》 അങ്ങനെ, (കുളമ്പ് കല്ലിൽ) ഉരസി തീ പറപ്പിക്കുന്നവ;-**

فَٱلۡمُغِيرَٰتِ صُبۡحٗا ﴿٣﴾

**《3》 അങ്ങനെ,പ്രഭാതത്തിൽ (ചെന്ന്) ആക്രമണം നടത്തുന്നവ;-**

فَأَثَرۡنَ بِهِۦ نَقۡعٗا ﴿٤﴾

**《4》 എന്നിട്ട് അതിൽ [പ്രഭാതത്തിൽ] അവ പൊടിപടലം ഇളക്കിവിട്ടു;-**

فَوَسَطۡنَ بِهِۦ جَمۡعًا ﴿٥﴾

**《5》 എന്നിട്ട് അതിൽ [പ്രഭാതത്തിൽ] അവ (ശത്രു) സംഘത്തിന് നടുവിൽ പ്രവേശിച്ചു.**

---

《1》 وَالْعَادِيَاتِ ഓടുന്നവതന്നെയാണ ضَبْحًا കിതച്ച് 《2》 فَالْمُورِيَاتِ അങ്ങനെ (എന്നിട്ട്) തീ കത്തിക്കുന്നവ قَدْحًا (കല്ല്) ഉരസിയിട്ട് 《3》 فَالْمُغِيرَاتِ അങ്ങനെ (എന്നിട്ട്) ആക്രമണം നടത്തുന്നവ صُبْحًا പ്രഭാതത്തിൽ 《4》 فَأَثَرْنَ بِهِ എന്നിട്ട് അതിൽ അവ ഇളക്കിവിട്ടു, കിളറിപ്പിച്ചു نَقْعًا പൊടിപടലം 《5》 فَوَسَطْنَ എന്നിട്ട് (അങ്ങനെ) അവ മദ്ധ്യത്തിൽചെന്ന് بِهِ അതിൽ جَمْعًا സംഘത്തിന്, കൂട്ടത്തിൽ

ഇങ്ങനെയുള്ള ഗുണങ്ങൾ ഒത്തിണങ്ങിയ മുന്തിയതരം കുതിരകളെക്കൊണ്ട് സത്യം ചെയ്തു പറയുന്നു എന്ന് സാരം. അതിശീഘ്രം കിതച്ചുപാഞ്ഞുകൊണ്ട്, ഓട്ടത്തിന്റെ ഊക്കും വേഗതയും നിമിത്തം കാലുകൾ കല്ലിൽ ഉരസി തീ പറപ്പിച്ചുകൊണ്ട്, ശത്രുക്കൾ എഴുന്നേറ്റ് പുറത്തുവരും മുമ്പായി പ്രഭാതവേളയിൽതന്നെ അവരുടെ താവളത്തിലെത്തി ആക്രമണം നടത്തിക്കൊണ്ട്, അന്തരീക്ഷം പൊടിപടലത്താൽ മൂടുമാറ് ജാഗ്രതയിൽ ശത്രുമദ്ധ്യേ കടന്നുചെന്ന് പടനടത്തുന്നവ എന്നിങ്ങിനെയാണ് കുതിരകളുടെ ഗുണങ്ങളായി അല്ലാഹു എടുത്തു പറഞ്ഞിരിക്കുന്നത്.

യന്ത്രീകൃത യുദ്ധസാമഗ്രികൾ പ്രചാരത്തിൽ വരുന്നതുവരെ യുദ്ധരംഗങ്ങളിൽ കുതിരക്ക് വമ്പിച്ച സ്ഥാനമാണുണ്ടായിരുന്നത്. ധർമസമരങ്ങൾക്ക് കുതിരകളെ സജ്ജമാക്കുന്നതിനും കുതിരപ്പയറ്റുകൾ പരിശീലിപ്പിക്കുന്നതിനും ഇസ്‌ലാമിൽ വളരെ പ്രാധാന്യം നൽകപ്പെട്ടിരിക്കുന്നു. ശത്രുക്കൾക്കുവേണ്ടി കഴിയും പ്രകാരം ശക്തിയും, കെട്ടിപ്പോഷിപ്പിച്ച കുതിരകളെയും നിങ്ങൾ തയ്യാറാക്കി വെക്കണമെന്നും, അതുമൂലം അല്ലാഹുവിന്റെയും നിങ്ങളുടെയും ശത്രുക്കളെ നിങ്ങൾക്ക് ഭീതിപ്പെടുത്താമെന്നും (സൂ: അൻഫാൽ 60 ൽ) അല്ലാഹു പ്രസ്താവിച്ചിരിക്കുന്നത് സ്മരണീയമാകുന്നു. അല്ലാഹുവിൽ വിശ്വസിച്ചുകൊണ്ടും, അവന്റെ വാഗ്ദാനങ്ങളെ സത്യമാക്കിക്കൊണ്ടും അല്ലാഹുവിന്റെ മാർഗത്തിൽ ഒരു കുതിരയെ വല്ലവരും മുടക്കിവെച്ചാൽ, അതിന് വയറുനിറക്കുന്നതും, ദാഹം തീർക്കുന്നതും, അത് കാഷ്ടിക്കുന്നതും, മൂത്രിക്കുന്നതുമെല്ലാംതന്നെ ക്വിയാമത്തുനാളിൽ അവരുടെ തുലാസ്സിൽ ഉണ്ടായിരിക്കും എന്ന് നബിﷺയും അരുളിച്ചെയ്തിരിക്കുന്നു. (ബു.) അഥവാ, അതിനുവേണ്ടി ചെയ്യുന്ന എല്ലാ പ്രവൃത്തികൾക്കും, അതിന്റെ ചലനങ്ങൾക്കും അവർക്ക് പുണ്യം ലഭിക്കുമെന്നും, അവയെല്ലാം അവരുടെ സൽക്കർമങ്ങളായി ഗണിക്കപ്പെടുമെന്നും താൽപര്യം. ഉത്തമഗുണങ്ങളോടുകൂടിയ കുതിരകളെ തയ്യാറാക്കിവെക്കുവാനുള്ള പ്രോത്സാഹനവും, കുതിരകളുടെ ഉത്തമഗുണങ്ങൾ ഏതൊക്കെയാണെന്നുള്ള സൂചനയും ഈ സത്യവാചകങ്ങളിൽ അടങ്ങിയിരിക്കുന്നുവെന്ന് പറയാം. മനുഷ്യന്റെ പൊതുവെയുള്ള ഒരു സ്വഭാവമാണ് ഈ സത്യം മുഖേന അല്ലാഹു എടുത്തു കാട്ടുന്നത്. അല്ലാഹു പറയുന്നു:-

إِنَّ ٱلْإِنسَـٰنَ لِرَبِّهِۦ لَكَنُودٌ ﴿٦﴾

**《6》 നിശ്ചയമായും, മനുഷ്യൻ അവന്റെ രക്ഷിതാവിനോട് നന്ദികെട്ടവൻ തന്നെ.**

وَإِنَّهُۥ عَلَىٰ ذَٰلِكَ لَشَهِيدٌ ﴿٧﴾

**《7》 നിശ്ചയമായും, അവൻ അതിന് സാക്ഷ്യം നൽകുന്നവനും തന്നെ.**

وَإِنَّهُۥ لِحُبِّ ٱلْخَيْرِ لَشَدِيدٌ ﴿٨﴾

**《8》 നിശ്ചയമായും, അവൻ നല്ലതിനോട് [ധനത്തോട്] സ്നേഹത്തിൽ കാഠിന്യമുള്ളവനും തന്നെയാണ്.**

---

《6》 إِنَّ الْإِنْسَانَ നിശ്ചയമായും മനുഷ്യൻ لِرَبِّهِ അവന്റെ റബ്ബിനോട് لَكَنُودٌ നന്ദികെട്ടവൻ തന്നെയാണ് 《7》 وَإِنَّهُ നിശ്ചയമായും അവൻ عَلَىٰ ذَٰلِكَ അതിന്റെ മേൽ لَشَهِيدٌ സാക്ഷ്യം വഹിക്കുന്നവൻ തന്നെ 《8》 وَإِنَّهُ നിശ്ചയമായും അവൻ لِحُبِّ الْخَيْرِ നല്ലതി

നോടുള്ള സ്നേഹത്തിൽ لَشَدِيدٌ കഠിനമായവൻതന്നെ

മനുഷ്യനെ സൃഷ്ടിച്ചുണ്ടാക്കി അവന്‌വേണ്ടുന്ന ആരോഗ്യം, ധനം തുടങ്ങിയ എല്ലാ സൗകര്യങ്ങളും ഏർപ്പെടുത്തിക്കൊടുത്ത് രക്ഷിച്ചു വളർത്തിപ്പോരുന്ന അവന്റെ രക്ഷിതാവാണല്ലോ അല്ലാഹു. അവനെക്കുറിച്ചുള്ള ബോധമോ ഭയപ്പാടോ ഇല്ലാതെ, അവന്റെ കൽപനകൾ മാനിക്കാതെ, അവന്റെ മുമ്പിൽ തലകുനിക്കാതെ, അവന്റെ അനുഗ്രഹങ്ങൾക്ക് നന്ദിയും കൂറുമില്ലാതെ കഴിഞ്ഞുകൂടുകയാണ് മനുഷ്യൻ. അവൻതന്നെ അതിന് സാക്ഷ്യവും വഹിക്കുന്നുണ്ട്. അവന്റെ സ്ഥിതിഗതികൾ, അവന്റെ വാക്കുകൾ, പ്രവൃത്തികൾ എന്നിവയും– അവന്റെ മനസ്സാക്ഷിപോലും– അതിന് സാക്ഷിയാണ്. പരപ്രേരണകളും, സ്ഥാപിത താൽപര്യങ്ങളും ഒഴിച്ചുനിറുത്തി അല്പനേരം അവനൊന്ന് മനസ്സ് തുറന്നു ചിന്തിച്ചുനോക്കിയാൽ അവന്റെ മനസ്സാക്ഷിതന്നെ അവനോടത് തുറന്നു പറയും. അല്ലാഹുവിനോട് നന്ദികാട്ടുന്നതിന് പകരം ഐഹിക സുഖസൗകര്യങ്ങളിലാണ് അവന്റെ ശ്രദ്ധ അവൻ കേന്ദ്രീകരിക്കുന്നത്. ധനമാണ് അവന്റെ ഏറ്റവും വലിയ ലക്ഷ്യം. അതിനായി എന്ത് മാർഗവും അവൻ സ്വീകരിക്കും. കിട്ടിയതെല്ലാം സ്വായത്തമാക്കും. കയ്യിലണഞ്ഞത് ചിലവാക്കാൻ കൂട്ടാക്കുകയില്ല. അവിടെയും നന്ദികേട്തന്നെ.

7 –ാം വചനത്തിൽ وَإِنَّهُ (നിശ്ചയമായും അവൻ) എന്ന വാക്കിലെ സർവ്വനാമം (ضَمِير) കൊണ്ട് ഉദ്ദേശിക്കപ്പെട്ടത് മനുഷ്യനാണ് എന്ന നിലക്കാണ് മുകളിൽ നാം വിവരിച്ചത്. അല്ലാഹുവാണ് അതുകൊണ്ട് ഉദ്ദേശ്യമെന്നും വരാം. ചില വ്യാഖ്യാതാക്കൾ ആ നിലക്കാണ് ആ വചനം വ്യാഖ്യാനിച്ചിരിക്കുന്നതും. മനുഷ്യന്റെ നന്ദികേടിന് അല്ലാഹു സാക്ഷിയാണ്, അഥവാ അവൻ അതെല്ലാം കണ്ടറിഞ്ഞുകൊണ്ടിരിക്കുന്നവനാണ് എന്നായിരിക്കാം അപ്പോൾ സാരം. اَلْخَيْر (ഖൈർ) എന്നാൽ 'നല്ലത്, ഗുണം, ഉത്തമമായത്' എന്നൊക്കെ വാക്കർത്ഥമാകുന്നു. ധനം ഒരു നല്ല വസ്തുവായി ഗണിക്കപ്പെടുന്നത് കൊണ്ട് ധനത്തെ– അല്ലെങ്കിൽ ധനാധിക്യത്തെ– ഉദ്ദേശിച്ചും ആ പദം ഉപയോഗിക്കാറുണ്ട്. സൂറത്തുൽ ബക്വറഃ 180 ൽ ഈ അർത്ഥത്തിൽ ആ പദം അല്ലാഹു ഉപയോഗിച്ചിരിക്കുന്നത് കാണാം. ധനത്തെ മാത്രമല്ലാതെ, ഇഹത്തിൽ നന്നായി ഗണിക്കപ്പെടുന്ന എല്ലാറ്റിനെയും ഉദ്ദേശിച്ചാണ് അത് ഇവിടെ ഉപയോഗിച്ചിരിക്കുന്നത് എന്ന് വെക്കുന്നതിലും അസാംഗത്യം കാണുന്നില്ല. ആ വചനത്തിന്റെ താൽപര്യം അപ്പോഴും വ്യക്തമാണല്ലോ. الله اعلم നന്ദിയില്ലാത്ത മനുഷ്യനെ അല്ലാഹു താക്കീത് ചെയ്യുന്നു:–

۞ أَفَلَا يَعْلَمُ إِذَا بُعْثِرَ مَا فِي ٱلْقُبُورِ ﴿٩﴾

**《9》 എന്നാൽ, അവൻ അറിയുന്നില്ലേ? ക്വബ്റുകളിലുള്ളത് ഇളക്കിമറി(ച്ചു പുറത്താ)ക്കപ്പെട്ടാൽ...!–**

وَحُصِّلَ مَا فِي ٱلصُّدُورِ ﴿١٠﴾

**《10》 നെഞ്ച് [ഹൃദയം]കളിലുള്ളത് (വെളിക്ക്) വരുത്തപ്പെടുകയും (ചെയ്താൽ)....! [എന്തായിരിക്കും അപ്പോൾ അവന്റെ സ്ഥിതി?!]**

إِنَّ رَبَّهُم بِهِمْ يَوْمَئِذٍ لَّخَبِيرٌ ﴿١١﴾

**《11》 നിശ്ചയമായും, അന്നത്തെ ദിവസം അവരെപ്പറ്റി അവരുടെ റബ്ബ് സൂക്ഷ്മമായി അറിയുന്നവൻ തന്നെ.**

﴾9﴿ أَفَلَا يَعْلَمُ എന്നാലവൻ അറിയുന്നില്ലേ, അറിഞ്ഞുകൂടേ إِذَا بُعْثِرَ ഇളക്കി മറിക്ക(പുറത്താക്ക)പ്പെട്ടാൽ مَا فِي الْقُبُورِ ഖബ്റുകളിലുള്ളത് ﴾10﴿ وَحُصِّلَ വരുത്തപ്പെടുക (വെളിക്ക് കൊണ്ടുവരപ്പെടുക)യും مَا فِي الصُّدُورِ നെഞ്ച് (ഹൃദയം)കളിലുള്ളത് ﴾11﴿ إِنَّ رَبَّهُم നിശ്ചയമായും അവരുടെ റബ്ബ് بِهِمْ അവരെപ്പറ്റി يَوْمَئِذٍ ആ ദിവസം لَخَبِيرٌ സൂക്ഷ്മജ്ഞാനി തന്നെ

---

മരണപ്പെട്ടവരെല്ലാം ഖബ്റുകളിൽനിന്ന് ഉയിർത്തെഴുന്നേൽപ്പിക്കപ്പെടുകയും, ഓരോരുത്തന്റെയും ഹൃദയത്തിൽ ഒളിഞ്ഞുകിടപ്പുള്ള വിചാരവികാരരഹസ്യങ്ങളെല്ലാം വെളിക്ക് കൊണ്ടുവരപ്പെടുകയും ചെയ്യുന്ന ഒരു ദിവസമുണ്ടെന്ന് അവൻ മനസ്സിലാക്കുന്നില്ലേ? അവന്റെ ഒരൊറ്റ രഹസ്യവും അന്ന് വെളിക്ക് വരാതിരിക്കയില്ല. എല്ലാം അല്ലാഹു ശരിക്കും സൂക്ഷ്മമായും അറിയുന്നവനാണ്. ഇതവർ ഓർത്തുകൊള്ളട്ടെ!

﴾اللهم لك الحمد ولك المنة﴿

سورة القارعة

# 101. സൂറതുൽ ക്വാരിഅഃ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 11

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

ٱلۡقَارِعَةُ ﴿١﴾

**《1》 മുട്ടി അലക്കുന്ന (ആ ഭയങ്കര) സംഭവം!**

مَا ٱلۡقَارِعَةُ ﴿٢﴾

**《2》 മുട്ടി അലക്കുന്ന സംഭവം എന്നാൽ എന്താണ്?!**

وَمَآ أَدۡرَىٰكَ مَا ٱلۡقَارِعَةُ ﴿٣﴾

**《3》 മുട്ടി അലക്കുന്ന സംഭവം എന്നാൽ എന്താണെന്ന് നിനക്ക് എന്തറിയാം?!**

---

《1》 اَلْقَارِعَةُ മുട്ടി അലക്കുന്ന സംഭവം 《2》 مَاالْقَارِعَةُ എന്താണ് മുട്ടി അലക്കുന്ന സംഭവം 《3》 وَمَاأَدْرَاكَ നിനക്ക് എന്തറിയാം مَاالْقَارِعَةُ മുട്ടി അലക്കുന്ന സംഭവം എന്താണെന്ന്

---

'വളരെ ഊക്കോടെ മുട്ടി അലക്കുന്നത്, മുട്ടി അലക്കുന്നതുമൂലം ഉണ്ടാകുന്ന കടുത്ത 'ശബ്ദം' എന്നൊക്കെയാണ് اَلْقَارِعَة (ക്വാരിഅത്ത്) എന്ന വാക്കിന്റെ അർത്ഥം. കിയാമത്ത് നാളാണ് ഇവിടെ വിവക്ഷ. കാഹളം ഊതുന്നതുകൊണ്ടും, ലോകമാസകലം തട്ടിത്തകരുന്നതുകൊണ്ടും ഉണ്ടാകുന്ന ഘോരശബ്ദവും, തുടർന്നുണ്ടാകുന്ന വമ്പിച്ച ഭീകരാവസ്ഥകളും കാരണമായി കിയാമത്ത്നാളിന് ആ പേർ നൽകപ്പെട്ടിരിക്കുന്നു. ഈ വചനങ്ങളിൽ ആ ദിവസത്തിന്റെ ഗൗരവത്തിലേക്ക് ശ്രദ്ധ തിരിച്ചുകൊണ്ട് അന്നത്തെ ചില സംഭവവികാസങ്ങളെ അല്ലാഹു ചൂണ്ടിക്കാട്ടുന്നു:-

يَوۡمَ يَكُونُ ٱلنَّاسُ كَٱلۡفَرَاشِ ٱلۡمَبۡثُوثِ ﴿٤﴾

**《4》 (അതെ) മനുഷ്യൻ ചിന്നിച്ചിതറിയ പാറ്റപോലെ ആയിത്തീരുന്ന ദിവസം!-**

وَتَكُونُ ٱلۡجِبَالُ كَٱلۡعِهۡنِ ٱلۡمَنفُوشِ ۝٥

《5》 പർവതങ്ങൾ കടയപ്പെട്ട രോമംപോലെ ആയിത്തീരുകയും ചെയ്യുന്ന (ദിവസം)! [അന്നാണ് ആ സംഭവം.]

---

《4》 يَوۡمَ يَكُونُ ആയിത്തീരുന്ന ദിവസം النَّاسُ മനുഷ്യർ كَالْفَرَاشِ പാറ്റപോലെ الْمَبْثُوثِ പരത്ത (നിരത്ത)പ്പെട്ട, ചിന്നിച്ചിതറിയ 《5》 وَتَكُونُ الْجِبَالُ പർവതങ്ങൾ ആയിത്തീരുകയും كَالْعِهْنِ രോമം പോലെ الْمَنْفُوشِ കടയപ്പെട്ട (ധൂളമായ)

---

എന്തുവേണം, എന്താണ് സംഭവിക്കുക, ഭാവി എന്തായിരിക്കും എന്നൊന്നും അറിയാതെ അന്ന് മനുഷ്യകോടികൾ അന്തംവിട്ട് ഭയവിഹ്വലരായി ഇയ്യാംപാറ്റക്കൂട്ടങ്ങളെപ്പോലെ ചിന്നിച്ചിതറുകയും നിശ്ചലമായി ഉറച്ചുനിൽക്കുന്ന ഈ കൂറ്റൻ പർവതങ്ങളെല്ലാം അന്ന് കടഞ്ഞ രോമമെന്നോണം ധൂളം ധൂളമായി തട്ടി നിരത്തപ്പെടുകയും ചെയ്യും. ഒടുവിൽ കലാശം എന്തായിരിക്കും? അല്ലാഹു പറയുന്നു:-

فَأَمَّا مَن ثَقُلَتۡ مَوَٰزِينُهُۥ ۝٦

《6》 അപ്പോൾ, യാതൊരുവന്റെ തുലാസ്സുകൾ (അഥവാ തൂക്കം) ഘനംതൂങ്ങിയോ അവൻ;-

فَهُوَ فِي عِيشَةٖ رَّاضِيَةٖ ۝٧

《7》 അവൻ, തൃപ്തികരമായ ജീവിതത്തിലായിരിക്കും.

وَأَمَّا مَنۡ خَفَّتۡ مَوَٰزِينُهُۥ ۝٨

《8》 എന്നാൽ, യാതൊരുവന്റെ തുലാസ്സുകൾ (അഥവാ തൂക്കം) ലഘുവായോ അവനാകട്ടെ,

فَأُمُّهُۥ هَاوِيَةٞ ۝٩

《9》 അവന്റെ സങ്കേതം 'ഹാവിയഃ' [അഗാധ നരകം] ആകുന്നു.

وَمَآ أَدۡرَىٰكَ مَا هِيَهۡ ۝١٠

《10》 അത് ['ഹാവിയഃ'] എന്താണെന്ന് നിനക്ക് എന്തറിയാം?!-

نَارٌ حَامِيَةُۢ ۝١١

《11》 ചുടേറിയ അഗ്നിയത്രെ!

---

《6》 فَأَمَّامَنْ അപ്പോൾ ആർ, യാതൊരുവൻ ثَقُلَتْ ഘനപ്പെട്ടു, ഭാരം തൂങ്ങി مَوَازِينُهُ അവന്റെ തുലാസ്സ് (തൂക്കം)കൾ 《7》 فَهُوَ അപ്പോഴവൻ فِي عِيشَةٍ ഒരു ജീവിതത്തിലായിരിക്കും, ഉപജീവനത്തിലാണ് رَاضِيَةٍ തൃപ്തികരമായ 《8》 وَأَمَّامَنْ എന്നാൽ യാതൊരുവനോ خَفَّتْ ലഘുവായി, നേർമയായി مَوَازِينُهُ അവന്റെ തുലാസ്സുകൾ 《9》 فَأُمُّهُ എന്നാലവന്റെ മാതാവ്, തള്ള (സങ്കേതസ്ഥാനം) هَاوِيَةٌ ഹാവിയത്താണ് 《10》 وَمَاأَدْرَاكَ നിനക്ക് എന്തറിയാം مَاهِيَهْ അതെന്താണെന്ന് 《11》 نَارٌ അഗ്നിയത്രെ حَامِيَةٌ ചൂടേറിയ, കടുത്ത ചൂടുള്ള

'ഉമ്മ്' (أُم) എന്ന വാക്കിന് 'മാതാവ്, ഉമ്മ, തള്ള, മൂലം, പ്രധാനഭാഗം, മർമം, കേന്ദ്ര സ്ഥാനം, സങ്കേതം' എന്നിങ്ങനെ സന്ദർഭോചിതം പല അർത്ഥങ്ങളും വരുന്നതാണ്. ഒരു ശിശുവിന് അഭയകേന്ദ്രമായുള്ളത് അതിന്റെ മാതാവാണല്ലോ. എന്നാൽ കുറ്റവാളി കൾക്ക് അഭയകേന്ദ്രമായി വല്ലതും ഉണ്ടോ? അഥവാ ഉണ്ടെങ്കിൽ, അത് നരകം മാത്രമാ കുന്നുവെന്നാണ് 9 -ാം വചനത്തിൽ സൂചന. 'ഹാവിയഃ' (هَاوِيَة) എന്നാൽ 'വീഴുന്നത്, ആണ്ടുപോകുന്നത്' എന്നൊക്കെ വാക്കർത്ഥം, നരകമാണ് വിവക്ഷ. അത്യഗാധമായ ഒരു തീക്കുണ്ടാരമായതുകൊണ്ട് അതിന് ആ പേർ പറയപ്പെട്ടിരിക്കുന്നു.

മനുഷ്യന്റെ കർമങ്ങളെല്ലാം ക്വിയാമത്തുനാളിൽ തൂക്കിക്കണക്കാക്കപ്പെടുന്നതാ ണെന്ന് ക്വുർആൻ പല സ്ഥലത്തും പ്രസ്താവിച്ചുട്ടുള്ളതാണ്. എന്നാൽ, എങ്ങനെയാണ് കർമങ്ങൾ തൂക്കിക്കണക്കാക്കുക? ആ തുലാസ്സ് ഏതുതരത്തിലുള്ളതായിരിക്കും? ഇതൊന്നും തിട്ടപ്പെടുത്തുവാൻ നമുക്ക് സാദ്ധ്യമല്ല. യാതൊരു ദുർവ്യാഖ്യാനവും നൽകാ തെയും, ഭൗതിക തുലാസ്സുകളോട് താരതമ്യപ്പെടുത്താതെയും നാം അത് വിശ്വസിക്കു ന്നു. അതെ, വിശ്വസിക്കണം. പക്ഷേ, ഒരു കാര്യം നമുക്ക് ഓർമിക്കാം. നമ്മുടെ ബാഹ്യ ദൃഷ്ടികൊണ്ട് കാണുവാൻ കഴിയാത്ത പല വസ്തുക്കളുടെയും അളവും തൂക്കവും കണക്കാക്കുന്നതിന് അൽപജ്ഞാനിയായ മനുഷ്യൻ വിവിധ ഉപകരണങ്ങൾ ഉപയോ ഗപ്പെടുത്തി വരുന്നു. അപ്പോൾ, ഈ ലോക പ്രകൃതിക്കതീതമായ പരലോകത്തുവെച്ച് മനുഷ്യകർമങ്ങളടക്കമുള്ള ഏത് കാര്യവും തൂക്കിക്കണക്കാക്കുവാനുള്ള ഒരു മാർഗം എല്ലാറ്റിന്റെയും സ്രഷ്ടാവായ അല്ലാഹുവിങ്കലുണ്ടായിരിക്കുമെന്ന് കാണുവാൻ പ്രയാ സമുണ്ടോ?! ഇല്ല തന്നെ.

സൂ: അഅ്റാഫിൽ അല്ലാഹു പറയുന്നു: وَالْوَزْنُ يَوْمَئِذٍ الْحَقُّ فَمَن ثَقُلَتْ مَوَازِينُهُ فَأُولَـٰئِكَ هُمُ الْمُفْلِحُونَ وَمَنْ خَفَّتْ مَوَازِينُهُ فَأُولَـٰئِكَ الَّذِينَ خَسِرُوا أَنفُسَهُم–الاعراف (സാരം: അന്നത്തെ ദിവസം തൂക്കിനോക്കൽ യഥാർത്ഥമായുള്ളതാണ്. അപ്പോൾ, യാതൊരുവ രുടെ തുലാസ്സുകൾ– അഥവാ തൂക്കം–ഘനം തൂങ്ങിയോ അവരത്രെ ഭാഗ്യവാൻമാർ. യാതൊരുവരുടെ തൂക്കം ലഘുവായോ അവരത്രെ സ്വയം നഷ്ടപ്പെടുത്തിയവർ) ആ ഭാഗ്യനഷ്ടങ്ങളുടെ ഒരു വിശദീകരണമാണ് ഈ വചനങ്ങളിൽ അടങ്ങിയിരിക്കുന്നത്. അതെ, സൽകർങ്ങൾക്ക് മുൻതൂക്കം ലഭിച്ചവർ ഭാഗ്യവാൻമാരും സ്വർഗാവകാശികളും. അതിന് പിൻതൂക്കം വന്നുപോയവർ നഷ്ടക്കാരും നരകാവകാശികളും. അല്ലാഹു നമ്മെ സൽക്കർമങ്ങൾക്ക് മുൻതൂക്കം ലഭിക്കുന്ന ഭാഗ്യവാൻമാരിൽ ഉൾപ്പെടുത്തട്ടെ. ആമീൻ.

ولله الحمد والمنة

سورة التكاثر

# 102. സൂറതുത്തകാഥുർ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 8

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധി യുമായ അല്ലാഹുവിന്റെ നാമത്തിൽ.**

أَلۡهَىٰكُمُ ٱلتَّكَاثُرُ ﴿١﴾

**《1》 പരസ്പരം പെരുപ്പം കാണിക്കൽ നിങ്ങളെ അശ്രദ്ധയിലാക്കിയിരിക്കയാണ്,-**

حَتَّىٰ زُرۡتُمُ ٱلۡمَقَابِرَ ﴿٢﴾

**《2》 നിങ്ങൾ ഖബ്ർ സ്ഥാനങ്ങളെ സന്ദർശിക്കുന്നത്‌വരേക്കും.**

---

《1》 أَلۡهَاكُمُ നിങ്ങളെ അശ്രദ്ധയിലാക്കി, മിനക്കെടുത്തിയിരിക്കുന്നു التَّكَاثُرُ പെരുപ്പം നടിക്കൽ, ആധിക്യം കാട്ടൽ 《2》 حَتَّىٰ زُرۡتُمُ നിങ്ങൾ സന്ദർശിക്കുന്നതുവരേക്കും الۡمَقَابِرَ ഖബ്ർ (ശ്മശാന) സ്ഥാനങ്ങളെ

---

ധനം, മക്കൾ മുതലായ ഐഹിക സുഖസൗകര്യങ്ങൾ എനിക്ക് മറ്റുള്ളവരെക്കാൾ അധികമുണ്ടെന്ന നാട്യത്തിനും, അധികമുണ്ടായിരിക്കണമെന്നുള്ള മൽസര മനഃസ്ഥിതിക്കുമാണ് تكاثر (പെരുപ്പം കാണിക്കൽ) എന്ന് പറയുന്നത്. സൂഃ ഹദീദ് 20 ൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു: 'അറിഞ്ഞുകൊള്ളുവിൻ, നിശ്ചയമായും ഐഹിക ജീവിതമെന്നത് കളിയും, വിനോദവും, അലങ്കാരവും, നിങ്ങൾ തമ്മിൽ തമ്മിൽ അഭിമാനം നടിക്കലും, സ്വത്തുക്കളിലും മക്കളിലും പെരുപ്പം നടിക്കലും മാത്രമാകുന്നു (اعۡلَمُوا أَنَّمَا الۡحَيَاةُ الدُّنۡيَا الخ)'. ഖബ്ർ സ്ഥാനം (ശ്മശാനം) സന്ദർശിക്കുന്നതുവരെ- അഥവാ മരണപ്പെട്ടു പോകുന്നതുവരെ- ഐഹിക സുഖസൗകര്യങ്ങളിൽ വ്യാപൃതമാകുകയും, ഭാവിയെക്കുറിച്ചുള്ള ശ്രദ്ധനഷ്ടപ്പെടുകയും ചെയ്യുന്നതിനെപ്പറ്റിയാണ് അല്ലാഹു താക്കീത് ചെയ്യുന്നത്. ധനവും മക്കളുമെല്ലാം നല്ലത്തന്നെ. അത്യാവശ്യമാണ്. പക്ഷേ, അതിൽമാത്രം ശ്രദ്ധചെലുത്തുക, അത് സർവപ്രധാനമായി ഗണിക്കുക, അങ്ങനെ ഭാവിയെപ്പറ്റി ബോധമില്ലാതായിത്തീരുക, ഇതാണ് ആക്ഷേപകരം.

أَلۡهَاكُمُ التَّكَاثُرُ (പെരുപ്പം കാണിക്കൽ നിങ്ങളെ അശ്രദ്ധയിലാക്കിയിരിക്കുന്നു) എന്ന

വചനം ഓതിക്കൊണ്ട് നബിﷺ പറയുകയുണ്ടായി: 'ആദമിന്റെ മകൻ (മനുഷ്യൻ) പറയും: 'എന്റെ ധനം! എന്റെ ധനം!' എന്ന്. (ഹേ, മനുഷ്യാ,) നീ തിന്നുതീർത്തതോ, അല്ലെങ്കിൽ നീ ഉടുത്തു പഴക്കിയതോ, അല്ലെങ്കിൽ നീ ധർമം കൊടുത്തു നടപ്പിൽ വരുത്തിയതോ അല്ലാതെ, നിന്റെ ധനത്തിൽനിന്ന് നിനക്ക് വല്ലതും ഉണ്ടോ?' (അ; മു; തി.) മുസ്‌ലിമിന്റെ നിവേദനത്തിൽ ഇത്രയും കൂടിയുണ്ട്. 'ഇതല്ലാത്തതെല്ലാം പോയിപ്പോകുന്നതും ജനങ്ങൾക്കായി നീ വിട്ടുകൊടുക്കുന്നതുമാണ്.' (മു.) ഐഹിക സുഖസൗകര്യങ്ങൾ ഒരാൾക്ക് എത്രതന്നെ ലഭിച്ചിരുന്നാലും, അതിൽനിന്ന് യഥാർത്ഥത്തിൽ അവന് ഉപയോഗപ്പെടുന്നത് ഏറ്റവും ചുരുങ്ങിയ ഒരളവുമാത്രമാണ്; അതുപോലും ദീർഘകാലം നിലനിൽക്കുന്നതുമല്ല; എല്ലാം ക്ഷണികമാണ്; ഒടുക്കം മറ്റുള്ളവർക്ക് അവ ഒന്നടങ്കം വിട്ടുകൊടുക്കേണ്ടതുമാണ്. എന്നിരിക്കെ, അതിന് അമിതമായ പ്രാധാന്യം നൽകുകയും, അതേസമയത്ത് പാരത്രികമായ കാലാകാല ജീവിതത്തെപ്പറ്റി വിസ്മരിക്കുകയും ചെയ്യുന്നതിൽപരം വിഡ്ഢിത്തം മറ്റെന്തുണ്ട്?! അല്ലാഹു താക്കീത് ചെയ്യുന്നു:-

كَلَّا سَوْفَ تَعْلَمُونَ ﴿٣﴾

**﴾3﴿ വേണ്ടാ, വഴിയെ നിങ്ങൾക്ക് അറിയാറാകും!**

ثُمَّ كَلَّا سَوْفَ تَعْلَمُونَ ﴿٤﴾

**﴾4﴿ പിന്നെ, വേണ്ടാ! വഴിയെ നിങ്ങൾക്ക് അറിയാറാകും!**

كَلَّا لَوْ تَعْلَمُونَ عِلْمَ ٱلْيَقِينِ ﴿٥﴾

**﴾5﴿ വേണ്ടാ! നിങ്ങൾ ദൃഢമായ അറിവ് അറിയുമായിരുന്നെങ്കിൽ! [എന്നാൽ നിങ്ങൾ അങ്ങനെ ചെയ്യുമായിരുന്നില്ല.]**

لَتَرَوُنَّ ٱلْجَحِيمَ ﴿٦﴾

**﴾6﴿ ജ്വലിക്കുന്ന നരകത്തെ നിശ്ചയമായും നിങ്ങൾ കാണുകതന്നെ ചെയ്യും.**

ثُمَّ لَتَرَوُنَّهَا عَيْنَ ٱلْيَقِينِ ﴿٧﴾

**﴾7﴿ പിന്നെ, നിശ്ചയമായും, നിങ്ങൾ അതിനെ ദൃഢമായ കൺകാഴ്ചയായി കാണുകതന്നെ ചെയ്യും.**

ثُمَّ لَتُسْـَٔلُنَّ يَوْمَئِذٍ عَنِ ٱلنَّعِيمِ ﴿٨﴾

**﴾8﴿ പിന്നീട് അന്നത്തെ ദിവസം, നിങ്ങളോട് സുഖാനുഗ്രഹങ്ങളെപ്പറ്റി നിശ്ചയമായും ചോദ്യം ചെയ്യപ്പെടും!**

---

﴾3﴿ كَلَّا വേണ്ട, അതല്ല, അങ്ങനെയല്ല سَوْفَ വഴിയെ, പിറകെ تَعْلَمُونَ നിങ്ങൾ അറിയും ﴾4﴿ ثُمَّ كَلَّا പിന്നെ വേണ്ടാ سَوْفَ تَعْلَمُونَ നിങ്ങൾ വഴിയെ അറിയും ﴾5﴿ كَلَّا വേണ്ടാ لَوْ تَعْلَمُونَ നിങ്ങൾ അറിഞ്ഞിരുന്നുവെങ്കിൽ عِلْمَ الْيَقِينِ ഉറപ്പായ (ദൃഢമായ) അറിവ് ﴾6﴿ لَتَرَوُنَّ നിശ്ചയമായും നിങ്ങൾ കാണുകതന്നെ ചെയ്യും الْجَحِيمَ ജ്വലിക്കുന്ന നരകം ﴾7﴿ ثُمَّ لَتَرَوُنَّهَا പിന്നെ നിങ്ങൾ അതിനെ കാണുകതന്നെ ചെയ്യും عَيْنَ الْيَقِينِ ഉറ

പ്പായ (ദൃഢമായ) കാഴ്ചയായി, ഉറപ്പ് തന്നെയായി ﴾8﴿ ثُمَّ لَتُسْأَلُنَّ പിന്നെ നിശ്ചയമായും നിങ്ങൾ ചോദിക്കപ്പെടും يَوْمَئِذٍ അന്നത്തെ ദിവസം عَنِ النَّعِيمِ സുഖാനുഗ്രഹത്തെപ്പറ്റി

---

ഇഹത്തിൽവെച്ച് മനുഷ്യൻ അനുഭവിച്ചതും ആസ്വദിച്ചതുമായ എല്ലാ സുഖസൗകര്യങ്ങളെക്കുറിച്ചും -അതെങ്ങനെ കിട്ടി, എന്തിൽ വിനിയോഗിച്ചു എന്നൊക്കെ- മനുഷ്യൻ ചോദ്യം ചെയ്യപ്പെടും. കത്തിജ്വലിക്കുന്ന നരകം കൺമുമ്പിൽ ഹാജരാക്കപ്പെട്ടിട്ടുമുണ്ടായിരിക്കും. ഈ അവസരത്തിൽ, തൃപ്തികരമായ മറുപടി നൽകി രക്ഷപ്പെടുവാൻ സാധിക്കുമാറാകണമെങ്കിൽ, ഈ 'പെരുപ്പം കാണിക്കൽ' അവസാനിപ്പിച്ചേപറ്റൂ. ഇതെല്ലാം കേവലം ചില ഊഹവാർത്തകളല്ല. സുദൃഢവും, അനുഭവത്തിൽ കണ്ടറിയുവാനിരിക്കുന്നതുമായ യാഥാർത്ഥ്യങ്ങളാകുന്നു.

അല്ലാഹു പറയുന്നു: إِنَّ السَّمْعَ وَالْبَصَرَ وَالْفُؤَادَ كُلُّ أُولَـٰئِكَ كَانَ عَنْهُ مَسْؤُولاً–الاسراء (നിശ്ചയമായും, കേൾവി, കാഴ്ച, ഹൃദയം എന്നിവയെല്ലാംതന്നെ, അതതിനെക്കുറിച്ച് ചോദ്യം ചെയ്യപ്പെടുന്നതാകുന്നു. (ഇസ്റാഉ്: 36.) നബിﷺ പറയുന്നു: 'അഞ്ച് കാര്യങ്ങളെക്കുറിച്ച് ചോദ്യം ചെയ്യപ്പെടാതെ, ക്വിയാമത്ത്നാളിൽ ആദമിന്റെ മകന്റെ (മനുഷ്യന്റെ) കാലടികൾ (വിചാരണ നിലയം വിട്ട്) നീങ്ങുകയില്ല. അവന്റെ ആയുഷ്കാലത്തെപ്പറ്റി അത് എന്തിൽ വിനിയോഗിച്ചു തീർത്തുവെന്നും, അവന്റെ യുവത്വത്തെപ്പറ്റി അത് എന്തിൽ നശിപ്പിച്ചുവെന്നും, അവന്റെ ധനത്തെപ്പറ്റി അത് എവിടെനിന്ന് സമ്പാദിച്ചുവെന്നും, എന്തിൽ ചിലവഴിച്ചുവെന്നും, അവന് അറിയാവുന്ന കാര്യത്തിൽ അവൻ എന്താണ് പ്രവർത്തിച്ചത് എന്നും' (തി.)

ഇമാം മുസ്ലിം (റ) മുതലായവർ നിവേദനം ചെയ്ത ഒരു ഹദീഥിന്റെ രത്നച്ചുരുക്കം ഇപ്രകാരമാണ്: നബി തിരുമേനി ﷺയും, അബൂബക്ർ (റ), ഉമർ (റ) എന്നിവരും വളരെ വിശന്നുവലഞ്ഞ ഒരവസരത്തിൽ ഒരു അൻസ്വാരി അവരെ സൽക്കരിക്കുകയുണ്ടായി. ആദ്യം അദ്ദേഹം അവർക്ക് ഈത്തപ്പഴം നൽകി. തുടർന്ന് ഒരു ആട്ടിനെ അറുത്ത് ഭക്ഷണവും നൽകി. ഭക്ഷണം കഴിച്ചു കഴിഞ്ഞപ്പോൾ തിരുമേനി ഇങ്ങനെ പറഞ്ഞു: 'തീർച്ചയായും, ക്വിയാമത്തുനാളിൽ ഇതിനെക്കുറിച്ച് നിങ്ങൾ ചോദ്യം ചെയ്യപ്പെടും. നിങ്ങളുടെ വീട്ടിൽനിന്ന് വിശപ്പാണ് നിങ്ങളെ പുറത്താക്കിയത്. എന്നിട്ട് നിങ്ങൾക്ക് ഇത് (ഈ സൽക്കാരം) ലഭിക്കാതെ നിങ്ങൾ മടങ്ങേണ്ടി വന്നില്ല. ഇത് (അല്ലാഹു നൽകിയ) സുഖാനുഗ്രഹമാകുന്നു.' (മു; ജ) അല്ലാഹു നൽകിയ അനുഗ്രഹങ്ങൾക്ക് നന്ദി ചെയ്യുന്ന സജ്ജനങ്ങളിൽ അവൻ നമ്മെ എല്ലാവരെയും ഉൾപ്പെടുത്തട്ടെ. ആമീൻ.

لله الحمد والمنة

سورة العصر

# 103. സൂറതുൽ അസ്വ്ർ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 3

ഉബൈദുല്ലാഹിബ്നു ഹഫ്സ്വഃ (റ) പറഞ്ഞതായി ഇമാം ത്വബ്റാനീ (റ) ഉദ്ധരിച്ചിരിക്കുന്നു: 'നബി തിരുമേനിﷺയുടെ സ്വഹാബികളിൽ രണ്ടുപേർ തമ്മിൽ കണ്ടുമുട്ടിയാൽ, ഒരാൾ മറ്റേയാളെ സൂറത്തുൽ- അസ്വ്ർ ആദ്യന്തം ഓതിക്കേൾപ്പിക്കാതെ അവർ പിരിഞ്ഞു പോകാറില്ല. അനന്തരം ഒരാൾ മറ്റേയാൾക്ക് സലാം ചൊല്ലി (പിരിഞ്ഞു) പോകും.' ഇമാം ശാഫിഈ (റ) ഈ സൂറത്തിനെപ്പറ്റി പ്രസ്താവിച്ചതായി നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു: 'ഈ സൂറത്തല്ലാതെ മറ്റൊന്നും അവതരിച്ചിട്ടില്ലായിരുന്നുവെങ്കിലും ജനങ്ങൾക്ക് ഇത് മതിയാകുമായിരുന്നു. കാരണം, ക്വുർആനിലെ എല്ലാ വിജ്ഞാനങ്ങളും അതുൾക്കൊണ്ടിരിക്കുന്നു.' അവയുടെ മൗലികമായ വശങ്ങൾ സംക്ഷിപ്തമായി അതിൽ അടങ്ങിയിട്ടുണ്ടെന്ന് സാരം.

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَٱلۡعَصۡرِ ﴿١﴾

**﴿1﴾ കാലംതന്നെയാണ (സത്യം)!**

إِنَّ ٱلۡإِنسَـٰنَ لَفِى خُسۡرٍ ﴿٢﴾

**﴿2﴾ നിശ്ചയമായും, മനുഷ്യൻ നഷ്ടത്തിൽ തന്നെയാണ്;-**

إِلَّا ٱلَّذِينَ ءَامَنُواْ وَعَمِلُواْ ٱلصَّـٰلِحَـٰتِ وَتَوَاصَوۡاْ بِٱلۡحَقِّ وَتَوَاصَوۡاْ بِٱلصَّبۡرِ ﴿٣﴾

**﴿3﴾ വിശ്വസിക്കുകയും, സൽക്കർമങ്ങൾ പ്രവർത്തിക്കുകയും, യഥാർത്ഥത്തെക്കുറിച്ച് അന്യോന്യം 'വസ്വിയ്യത്ത്' [ബലമായ ഉപദേശം] ചെയ്യുകയും, ക്ഷമയെക്കുറിച്ച് അന്യോന്യം 'വസ്വിയ്യത്ത്' ചെയ്യുകയും ചെയ്തവരൊഴികെ. [ഇവർ മാത്രം നഷ്ടത്തിലല്ല.]**

وَالْعَصْرِ ﴿1﴾ കാലംതന്നെയാണ ﴿2﴾ إِنَّ الإِنْسَانَ നിശ്ചയമായും മനുഷ്യൻ لَفِي خُسْرٍ നഷ്ടത്തിൽ തന്നെ ﴿3﴾ إِلاَّ الَّذِينَ യാതൊരുവരൊഴികെ آمَنُوا വിശ്വസിച്ച وَعَمِلُوا الصَّالِحَاتِ സൽക്കർമങ്ങൾ പ്രവർത്തിക്കയും ചെയ്ത وَتَوَاصَوْا അന്യോന്യം വസിയ്യത്തും ചെയ്ത بِالْحَقِّ യഥാർത്ഥത്തെ (സത്യത്തെ- ന്യായത്തെ- കടമയെ- വേണ്ട തിനെ)പ്പറ്റി وَتَوَاصَوْا അന്യോന്യം വസിയ്യത്തും ചെയ്ത بِالصَّبْرِ ക്ഷമ (സഹനം) കൊണ്ട്

---

നല്ലതോ ചീത്തയോ, ചെറുതോ വലുതോ, സാധാരണമോ അസാധാരണമോ, സന്തോഷകരമോ, സന്താപകരമോ ഏതായിരുന്നാലും ശരി, കാലാകാലങ്ങളിൽ നടമാടിക്കൊണ്ടിരിക്കുന്ന എണ്ണമറ്റ സംഭവങ്ങളെല്ലാംതന്നെ കാലത്തിന്റെ കണ്ണികളിൽ ഒതുങ്ങിനിൽക്കുന്നവയത്രെ. കാലം സാക്ഷിയാവാത്ത- കാലം സ്പർശിക്കാത്ത- കാര്യങ്ങളോ, കാരണങ്ങളോ, ചരിത്രങ്ങളോ ഇല്ല. എന്നാൽ, മനുഷ്യനെ സംബന്ധിച്ചിടത്തോളം അവന്റെ ആദ്യംതൊട്ടവസാനം വരേക്കും ബാധകമായ ഒരു നിയമം- കാലമുള്ളകാലത്തോളം നീക്കുപോക്കില്ലാതെ സ്ഥിരപ്പെട്ടു നിൽക്കുന്ന ഒരു യാഥാർത്ഥ്യം- കാലത്തെ മുൻനിറുത്തി സത്യംചെയ്തുകൊണ്ട് അല്ലാഹു നമ്മെ അറിയിക്കുന്നു. സത്യവിശ്വാസം, സൽക്കർമങ്ങൾ, യഥാർത്ഥത്തെപ്പറ്റി പരസ്പരം ഉപദേശിക്കൽ, ക്ഷമയെപ്പററി പരസ്പരം ഉപദേശിക്കൽ എന്നീ നാല് കാര്യങ്ങൾ അനുഷ്ഠിക്കാത്ത മനുഷ്യരെല്ലാം നഷ്ടക്കാരാണ്. അഥവാ അനുഷ്ഠിച്ചവർ മാത്രമാണ് ലാഭം നേടിയവർ. ഇതാണ് ആ യാഥാർത്ഥ്യം.

ഭൗതികനേട്ടങ്ങളിലോ, ഐഹിക വ്യാപാരങ്ങളിലോ, സ്വാർത്ഥതാൽപര്യങ്ങളിലോ, സുഖാഡംബരങ്ങളിലോ നേരിട്ടേക്കുന്ന നഷ്ടമല്ല ഇവിടെ ഉദ്ദേശിക്കുന്ന നഷ്ടം. അല്ലാഹു ഉദ്ദേശിച്ച നഷ്ടം ഏതായിരിക്കുമെന്ന് കണ്ടുപിടിക്കുവാൻ വലിയ ബുദ്ധിയോ യുക്തിയോ ഒന്നും വിനിയോഗിച്ചു സാഹസപ്പെടേണ്ടതില്ല. അത് അല്ലാഹുതന്നെ പലപ്പോഴും നമുക്ക് വിവരിച്ചു തന്നിട്ടുള്ളതാകുന്നു. ഉദാഹരണമായി: —

(1) സൂ: കഹ്ഫ് 102 – 106 നോക്കുക. ഇഹത്തിൽവെച്ച് ചെയ്ത കർമങ്ങൾ പാഴായിത്തീരുകയും, അതോടൊപ്പം തങ്ങൾ ചെയ്യുന്നത് നല്ലതാണെന്ന് വിചാരിക്കുകയും ചെയ്യുന്നവർ- എന്നുവെച്ചാൽ, അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിലും അവനുമായി കണ്ടുമുട്ടേണ്ടിവരുന്നതിലും അവിശ്വസിച്ചത് നിമിത്തം മുൻചെയ്ത കർമങ്ങളെല്ലാം ഫലശൂന്യമായി നരകശിക്ഷക്ക് അർഹരായിത്തീർന്നവർ- ഇവരാണ് ഏറ്റവും വലിയ നഷ്ടക്കാരെന്നാണ് അവിടെ അല്ലാഹു പറയുന്നത്.

(2) സൂ: മുനാഫിഖൂൻ 9 നോക്കുക. സ്വത്തുക്കളും മക്കളും നിമിത്തം ദൈവസ്മരണയിൽ അശ്രദ്ധരായിത്തീർന്നവരാണ് നഷ്ടക്കാർ എന്ന് അവിടെ പറയുന്നു.

(3) സൂ: ഹജ്ജ് 11 ൽ പറഞ്ഞതിന്റെ സാരം, നന്മ ബാധിക്കുമ്പോൾ മനസ്സമാധാനപ്പെട്ടും, തിന്മ ബാധിക്കുമ്പോൾ സ്ഥിതി അവതാളത്തിലായികൊണ്ടും ചഞ്ചല മനസ്സോടെ അല്ലാഹുവിന് ആരാധനനടത്തുന്നവരുടെ നഷ്ടമാണ് ഇഹത്തിലും പരത്തിലുമുള്ള സ്പഷ്ടമായ നഷ്ടം എന്നത്രെ.

(4) ഇസ്ലാമല്ലാത്ത ഒരു മതത്തെ ആരെങ്കിലും അന്വേഷിക്കുന്നപക്ഷം അത് സ്വീകാര്യമല്ലെന്നും, അവൻ പരലോകത്ത് നഷ്ടക്കാരനാണെന്നും, സൂ: ആലുഇംറാൻ 85 ലും പറയുന്നു. അപ്പോൾ, അല്ലാഹു ഉദ്ദേശിക്കുന്ന നഷ്ടം ഏതാണെന്ന് മറ്റെവിടെയും പരതി നോക്കാതെ ഇതിൽനിന്നെല്ലാം മനസ്സിലായല്ലോ.

ഈ നഷ്ടത്തിൽനിന്ന്– അതല്ലാത്തനഷ്ടങ്ങളെല്ലാം കേവലം നാമമാത്രനഷ്ടങ്ങളാണ്– ഒഴിവാകുവാൻ നാല് കാര്യങ്ങളാണ് അല്ലാഹു ഉപാധിയായി എടുത്തുകാട്ടുന്നത്. 1 –ാമത് വിശ്വാസം. അതായത്, അല്ലാഹുവിലും അവന്റെ പ്രവാചകൻമാരിലും, വേദഗ്രന്ഥങ്ങളിലും, അന്ത്യനാൾ തുടങ്ങിയ കാര്യങ്ങളിലുമുള്ള വിശ്വാസം. വിശ്വാസം നാമമാത്രമായാൽപോരാ. ദൃഢമായതും, സൽക്കർമങ്ങൾക്ക് പ്രചോദനം നൽകുന്നതുമായിരിക്കണം. (സൂ: ഹുജുറാത്ത് 14– 15 ഉം മറ്റും നോക്കുക) 2 –ാമത് സൽക്കർമം പ്രവർത്തിക്കൽ. മേൽപറഞ്ഞ സത്യവിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ ജീവിതത്തിന്റെ നാനാതുറകളിലും അനുസരിക്കപ്പെടേണ്ടതുള്ള നിയമനിർദ്ദേശങ്ങൾ അനുഷ്ഠിച്ചുകൊണ്ട് ചെയ്യുന്ന എല്ലാ പ്രവർത്തനങ്ങളും ഇതിൽ ഉൾപ്പെടുന്നു. അല്ലാഹുവിന് ചില ആരാധനാകർമങ്ങൾ മാത്രം നിർവഹിക്കുന്നതുകൊണ്ട് ഒരാൾ സൽക്കർമിയായിത്തീരുന്നതല്ല. മറിച്ച് ജനങ്ങളോടും സഹസൃഷ്ടികളോടും തന്നോട് തന്നെയും പാലിക്കേണ്ടുന്ന കടമകളും മര്യാദകളും പാലിക്കുമ്പോഴേ ഒരാൾ ശരിയായ സൽക്കർമിയായിത്തീരുകയുള്ളൂ.

3 –ാമത് പരസ്പരം യഥാർത്ഥംകൊണ്ട്– അഥവാ വിശ്വാസപരമായോ കർമപരമായോ വേണ്ടപ്പെട്ടതും സ്ഥിരപ്പെട്ടതുമായ എല്ലാ കാര്യങ്ങൾകൊണ്ടും– അന്യോന്യം വസ്വിയ്യത്ത് ചെയ്യുകയാണ്. ഇന്ന കാര്യം ഇന്നപ്രകാരമാണ് വേണ്ടത് എന്ന് പറഞ്ഞുകൊടുത്താൽ മാത്രം പോരാ. അത് പ്രവർത്തനത്തിൽ വരുത്തുവാൻ പ്രേരിപ്പിക്കുമാറ് സദുപദേശരൂപത്തിലും, ബലവത്തായ രീതിയിലും ആയിരിക്കേണ്ടതുണ്ട് എന്നാണ് 'വസ്വിയ്യത്ത്' (وَصِيَة) എന്ന പ്രയോഗം കാണിക്കുന്നത്. *(*)* വേണ്ടപ്പെട്ട കാര്യങ്ങളെക്കുറിച്ച് ഉപദേശം നൽകലും വെറുക്കപ്പെട്ട കാര്യങ്ങളെക്കുറിച്ച് വിരോധിക്കലും (الامر بالمعروف والنهي عن المنكر) മുസ്‌ലികളുടെ പൊതുകടമയാണെന്ന കാര്യം ഇവിടെ സ്മരണീയമാകുന്നു. വ്യക്തിപരമെന്നോ, സാമൂഹ്യമെന്നോ വ്യത്യാസമില്ലാതെ എല്ലാ കാര്യത്തിലും ഓരോരുത്തനും അവനവന്റെ കഴിവനുസരിച്ച് ഇത് നിർവഹിക്കുവാൻ ബാധ്യസ്ഥനാകുന്നു.നാലാമത്തേത് ക്ഷമയെ പറ്റി പരസ്പരം വസ്വിയ്യത്ത് ചെയ്യലത്രെ. ജനങ്ങൾക്ക് സത്യോപദേശങ്ങൾ നൽകുമ്പോൾ അതിന്നെതിരിൽ നേരിട്ടേക്കാവുന്ന എതിർപ്പുകളെയും, വിഷമങ്ങളെയും സഹിക്കുക, ആപത്തുകളിലും, പരീക്ഷണങ്ങളിലും ക്ഷമ കൈകൊള്ളുക, അനുവദനീയമല്ലാത്ത കാര്യങ്ങൾ വർജ്ജിക്കുകയോ കൽപിക്കപ്പെട്ട കാര്യങ്ങൽ അനുഷ്ഠിക്കുകയോ ചെയ്യുന്നതിൽ നേരിട്ടേക്കാവുന്ന ബുദ്ധിമുട്ടുകളെ ക്ഷമാപൂർവ്വം തരണം ചെയ്യുക എന്നിവയെല്ലാം ഇതിൽ ഉൾപ്പെടുന്നു. ഇന്നത്തെപ്പോലെ പരിസരവും സമൂഹവും സദാചാരമൂല്യങ്ങളിൽനിന്ന് അകന്നുപോകുംതോറും ക്ഷമയുടെ വൃത്തം വിപുലമായിത്തീരുകയും, പരസ്പരം ക്ഷമയെപ്പറ്റി ഉപദേശിക്കുന്നതിന്റെ ആവശ്യകത വർദ്ധിക്കുകയുമാണ് ചെയ്യുന്നത്. (وَمن الله التوفيق) വലുപ്പം നോക്കുമ്പോൾ വളരെ ചെറുതാണെങ്കിലും, ഒരു വ്യാഖ്യാനമൊന്നും കൂടാതെത്തന്നെ ഉള്ളടക്കം വ്യക്തമായതും, അതിവിപുലവും അർത്ഥഗർഭവുമായ ആശയങ്ങൾ ഉൾക്കൊള്ളുന്നതുമാണ് ഈ സൂറത്ത് എന്ന് കാണാം. വ്യക്തികളുടെയും സമുദായത്തിന്റെയും വിജയമാർഗങ്ങൾ മുഴുവനും അതിൽ സംക്ഷിപ്തമായി വിവരിക്കപ്പെട്ടിരിക്കുന്നു.

തക്കം കാണുമ്പോഴെല്ലാം ക്വുർആൻ വചനങ്ങളെ ദുർവ്യാഖ്യാനം ചെയ്ത് ഭൗതിക താൽപര്യങ്ങൾക്ക് ഉപയോഗപ്പെടുത്തുവാൻ ശ്രമിക്കാറുള്ള ചില ആധുനിക വാദികൾ ഈ സൂറത്തിന് അവരുടെ വക ഒരു പുതിയ അർത്ഥവ്യാഖ്യാനം കൽപ്പിച്ച് കാണുകയുണ്ടായി. അത് ഏതാണ്ടിങ്ങിനെ വിവരിക്കാം: പഞ്ചസാരക്ക് മധുരമുണ്ട്, അമേരിക്കയിലെ

*(*)* الوصية التقدم الى الغير بما يعمل به مقترنا بوعظ – المفردات

പ്രസംഗം റേഡിയോ വഴി ഇന്ത്യയില്‍ കേള്‍ക്കാം, പരിഷ്‌കരിച്ച ബഹിരാകാശ വാഹനങ്ങള്‍ ഉപയോഗപ്പെടുത്തി മനുഷ്യന് ചന്ദ്രനിലും മറ്റ് ഗോളങ്ങളിലും പോയിവരുവാന്‍ കഴിയും എന്നിവ പോലെയുള്ള 'യാഥാര്‍ത്ഥ്യങ്ങളില്‍ വിശ്വസിക്കുക'യും, അവ പ്രായോഗികമാക്കുവാന്‍ വേണ്ടുന്ന 'സല്‍ക്കര്‍മങ്ങള്‍ പ്രവര്‍ത്തിക്കുക'യും അങ്ങനെയുള്ള 'യാഥാര്‍ത്ഥ്യങ്ങളെക്കു'റിച്ചും, അവ പ്രാവര്‍ത്തികമാക്കുന്നതില്‍ നേരിടുന്ന വിഷമങ്ങള്‍ 'സഹിക്കുന്നതിനെ'ക്കുറിച്ചും പരസ്പരം ഉപദേശിക്കുകയും ചെയ്യാതിരുന്നാല്‍ മനുഷ്യന്റെ 'ജീവിതപുരോഗതി' നഷ്ടപ്പെടും. ഈ നാല് ഗുണങ്ങള്‍കൊണ്ടാണ് യൂറോപ്യന്‍ സമുദായങ്ങള്‍ ലോകത്ത് വമ്പിച്ച പുരോഗതി പ്രാപിച്ചത്. ഇതാണ് അതിന്റെ ചുരുക്കം (سُبْحَانَ الله) ആശ്ചര്യം! ഈ വ്യാഖ്യാനത്തില്‍ നിന്ന് അല്ലാഹുവിന്റെ ക്വുര്‍ആന്‍ എത്രയോ പരിശുദ്ധം തന്നെ! ഭൗതിക ലാഭനഷ്ടങ്ങളുടെയും ജയാപജയങ്ങളുടെയും മാനദണ്ഡങ്ങളായി ഇവര്‍ സമര്‍ത്ഥിക്കുന്ന ഈ സമര്‍ത്ഥനം അതിന്റെ മുഖവിലക്കു തന്നെ നമുക്കും തെല്ലൊക്കെ വകവെക്കാം. പക്ഷേ, സൂറത്തുല്‍ അസ്വ്‌റിന്റെ ആശയവും താല്‍പര്യവും അതുമായി അല്‍പബന്ധം പോലുമില്ലതന്നെ. അല്ലാഹുവിലും ക്വുര്‍ആനിലും ശരിക്ക് വിശ്വസിക്കുന്ന ഒരു മുസ്‌ലിമിന് –അയാള്‍ വളരെ വിവരസ്ഥനൊന്നുമല്ലെങ്കിലും ശരി– കേവലം എന്തോ താല്‍പര്യപൂര്‍വ്വം പുതുതായി ചമക്കപ്പെട്ട ഒരു കടുത്ത ദുര്‍വ്യാഖ്യാനമാണിതെന്ന് മനസ്സിലാക്കുവാന്‍ പരസഹായമൊന്നും ആവശ്യമില്ല. സൂ:ബനൂഇസ്‌റാഈലിലെ 18, 19 എന്നീ രണ്ട് തിരുവചനങ്ങള്‍ ഈ സന്ദര്‍ഭത്തില്‍ ഓര്‍മിക്കുന്നത് നന്നായിരിക്കും. مَنْ كَانَ يُرِيدُ العاجِلَةَ ـ الى قوله : كان سعيهم مشكورا (സാരം: ക്ഷണികമായ ഈ ലോകത്തെ ആരെങ്കിലും ഉദ്ദേശിക്കുന്നതായാല്‍, നാം വേണമെന്ന് വെക്കുന്നത് അവിടത്തില്‍ അവന് നാം ക്ഷണത്തില്‍ കൊടുക്കുന്നതാണ്. പിന്നീട് അവന് നരകത്തെ നാം ഏര്‍പ്പെടുത്തിക്കൊടുക്കും. ആക്ഷേപിക്കപ്പെട്ടവനായും, നിന്ദിക്കപ്പെട്ടവനായും കൊണ്ട് അവന്‍ അതില്‍ കടന്നെരിയുന്നതാണ്. ആരെങ്കിലും പരലോകത്തെ ഉദ്ദേശിക്കുകയും അവന്‍ സത്യവിശ്വാസിയായും കൊണ്ട് അതിനുവേണ്ടി അതിന്റേതായ പരിശ്രമം പരിശ്രമിക്കുകയും ചെയ്താല്‍ അങ്ങനെയുള്ളവരുടെ പരിശ്രമം നന്ദിചെയ്യപ്പെടുന്നതായിരിക്കും.)

﴿ولله الحمد والمنة وله الفضل﴾

سورة الهمزة

# 104. സൂറതുൽ ഹുമസഃ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 9

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ ۝١

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

وَيۡلٌ لِّكُلِّ هُمَزَةٍ لُّمَزَةٍ ۝١

**《1》 (അന്യരെ) കുത്തിപ്പറയുന്നവരും കുറവാക്കുന്നവരുമായ എല്ലാവർക്കും നാശം!**

ٱلَّذِى جَمَعَ مَالاً وَعَدَّدَهُۥ ۝٢

**《2》 അതായത്, ധനം ശേഖരിക്കുകയും, അത് എണ്ണി നോക്കിക്കൊണ്ടിരിക്കുകയും ചെയ്യുന്നവന് (നാശം).**

يَحۡسَبُ أَنَّ مَالَهُۥٓ أَخۡلَدَهُۥ ۝٣

**《3》 അവന്റെ ധനം അവനെ ശാശ്വതനാക്കിയിരിക്കുന്നുവെന്ന് അവൻ വിചാരിക്കുന്നു.**

---

《1》 وَيۡلٌ നാശം, കഷ്ടപ്പാട് لِكُلِّ هُمَزَةٍ എല്ലാ കുത്തിപ്പറയുന്ന (ഇടിച്ചുതാഴ്ത്തുന്ന)വർക്കും لُمَزَةٍ ദുഷിച്ചുപറയുന്ന (കുറവാക്കിപ്പറയുന്ന)വരായ 《2》 الَّذِي جَمَعَ അതായത് ശേഖരിച്ച (ഒരുമിച്ചുകൂട്ടിയ)വൻ مَالًا ധനം, സ്വത്ത് وَعَدَّدَهُ അതിനെ എണ്ണിനോക്കിക്കൊണ്ടിരിക്കയും ചെയ്ത 《3》 يَحۡسَبُ അവൻ കണക്കാക്കുന്നു, വിചാരിച്ചുകൊണ്ട് أَنَّ مَالَهُ അവന്റെ ധനം (ആകുന്നു) എന്ന് أَخۡلَدَهُ അവനെ ശാശ്വതനാക്കി (സ്ഥിരവാസിയാക്കി)യിരിക്കുന്നു

---

കുറേ ധനം ശേഖരിച്ചുണ്ടാക്കുകയും, അത് വേണ്ടപ്പെട്ട വിഷയങ്ങളിൽ വിനിയോഗിക്കാതെ അഹങ്കാരപൂർവ്വം അതിന്റെ എണ്ണവും വണ്ണവും മാത്രം ചിന്താവിഷയമായിക്കൊണ്ടിരിക്കുകയും ചെയ്യുന്ന ദുഷ്ടൻമാരിൽ സ്വാഭാവികമായും കാണാവുന്ന സമ്പ്രദായമാണ് അന്യരെ കുത്തുവാക്കുകൾ ഉപയോഗിച്ചു താഴ്ത്തലും, കുറ്റവുംകുറവും എടുത്തുകാട്ടി

ദുഷിച്ചുകൊണ്ടിരിക്കലും, തങ്ങളുടെ ധനം തങ്ങൾക്ക് ഈ ലോകത്ത് ശാശ്വതജീവിതം നേടിക്കൊടുത്തിട്ടുണ്ടെന്നും, തങ്ങളും തങ്ങളുടെ ധനവും ഒരിക്കലും നശിക്കുകയില്ലെന്നുമുള്ള ഭാവമായിരിക്കും ആ ധനപൂജകൻമാരിൽനിന്ന് പ്രകടമാകുന്നത്. ഇങ്ങനെയുള്ളവർക്ക് വമ്പിച്ച നാശമാണുള്ളതെന്ന് അല്ലാഹു അവരെ താക്കീത് ചെയ്യുകയാണ്.

كَلَّا ۖ لَيُنۢبَذَنَّ فِى ٱلْحُطَمَةِ ﴿٤﴾

**《4》 വേണ്ട! നിശ്ചയമായും അവൻ 'ഹുത്വമഃ'യിൽ, [ധ്വംസിച്ചു കളയുന്ന നരകത്തിൽ] എറിയപ്പെടുന്നതാണ്.**

وَمَآ أَدْرَىٰكَ مَا ٱلْحُطَمَةُ ﴿٥﴾

**《5》 'ഹുത്വമഃ' എന്നാലെന്താണെന്ന് നിനക്ക് എന്തറിയാം?!-**

نَارُ ٱللَّهِ ٱلْمُوقَدَةُ ﴿٦﴾

**《6》 അല്ലാഹുവിന്റെ ജ്വലിപ്പിക്കപ്പെട്ട അഗ്നിയത്രെ (അത്)!-**

ٱلَّتِى تَطَّلِعُ عَلَى ٱلْأَفْـِٔدَةِ ﴿٧﴾

**《7》 (എന്നുവെച്ചാൽ) ഹൃദയങ്ങളിൽ (കയറിച്ചെന്ന്) എത്തിനോക്കുന്നത്.**

إِنَّهَا عَلَيْهِم مُّؤْصَدَةٌ ﴿٨﴾

**《8》 നിശ്ചയമായും, അത് അവരുടെമേൽ അടച്ചുമൂടപ്പെടുന്നതായിരിക്കും:-**

فِى عَمَدٍ مُّمَدَّدَةٍۭ ﴿٩﴾

**《9》 നീട്ടിയുണ്ടാക്കപ്പെട്ട (വമ്പിച്ച) തൂണുകളിലായിക്കൊണ്ട്.**

---

《4》 كَلَّا വേണ്ട لَيُنۢبَذَنَّ നിശ്ചയമായും അവൻ ഇടപ്പെടും, എറിയപ്പെടും فِي الْحُطَمَةِ 'ഹുത്വമഃ'യിൽ 《5》 وَمَا أَدْرَاكَ നിനക്ക് എന്തറിയാം مَا الْحُطَمَةُ 'ഹുത്വമഃ' എന്താണെന്ന് 《6》 نَارُ اللَّهِ അല്ലാഹുവിന്റ അഗ്നിയാണ് الْمُوقَدَةُ കത്തിക്ക (ജ്വലിപ്പിക്ക)പ്പെട്ട 《7》 الَّتِي تَطَّلِعُ എത്തിക്കുന്നതായ, കയറിച്ചെല്ലുന്നതായ عَلَى الْأَفْئِدَةِ ഹൃദയങ്ങളുടെമേൽ 《8》 إِنَّهَا നിശ്ചയമായും അത് عَلَيْهِمْ അവരുടെമേൽ مُؤْصَدَةٌ അടച്ചുമൂടപ്പെട്ടതായിരിക്കും 《9》 فِي عَمَدٍ ചില തൂണുകളിലായിട്ട് مُمَدَّدَةٍ നീട്ടിയുണ്ടാക്കപ്പെട്ട, നീണ്ട (വമ്പിച്ച)

---

الْحُطَمَةُ (ഹുത്വമഃ) എന്നത് നരകത്തിന്റെ വിശേഷണനാമങ്ങളിൽ ഒന്നാകുന്നു. അതിൽ ഇടപ്പെടുന്ന ഏതൊരു വസ്തുവെയും കത്തിച്ചു നശിപ്പിക്കുമാറ് അതികഠിനമായത് എന്ന് സാരം. ഇതിന്റെ ഒരു വിശദീകരണമത്രെ തുടർന്നുകാണുന്നത്. സാധാരണ അറിയപ്പെടുന്ന അഗ്നിയല്ല നരകാഗ്നി. അല്ലാഹു പ്രത്യേകം തയ്യാറാക്കിവെച്ചിട്ടുള്ള കഠിനകഠോരമായ ഒരു പ്രത്യേക അഗ്നിയാണത്. മാംസമോ, ബാഹ്യാവയവങ്ങളോ മാത്രമല്ല ആ അഗ്നി എരിച്ചു കളയുന്നത്. ഹൃദയങ്ങളുടെ ഉള്ളോട്ട് കയറിച്ചെന്ന് അവയെയും അത് കടന്നാക്രമിക്കുന്നതാണ്. മാത്രമല്ല, വമ്പിച്ച നെടുംതൂണുകൾക്കുള്ളിൽ അവർ ബന്ധിക്കപ്പെടുകയും, വാതിലുകൾ അടച്ചു മൂടപ്പെടുകയും ചെയ്യുന്നു. അങ്ങനെ, യാതൊരു

തരത്തിലുള്ള ആശ്വാസത്തിനും യാതൊരു പഴുതും കിട്ടാതെ നാനാഭാഗത്തൂടെയും അവർ നിത്യയാതന അനുഭവിച്ചുകൊണ്ടിരിക്കയും ചെയ്യും. എന്നിങ്ങനെ നരകശിക്ഷയുടെ ഗൗരവത്തെപ്പറ്റി അല്ലാഹു വർണിച്ചിരിക്കുകയാണ്. ഇതെല്ലാം പരലോക സംബന്ധമായ അദൃശ്യകാര്യങ്ങളാകകൊണ്ട് കൂടുതൽ വിശദീകരണങ്ങളൊന്നും സാധ്യമല്ല. അല്ലാഹുവിന്റെ വിവരണത്തിൽ നിന്നുതന്നെ അതിന്റെ ഗൗരവം ബുദ്ധിയുള്ളവർക്കെല്ലാം മനസ്സിലാക്കാമല്ലോ. അല്ലാഹു നമ്മെ കാത്തു രക്ഷിക്കട്ടെ. ആമീൻ.

سورة الفيل

# 105. സൂറതുൽ ഫീൽ

മദീനഃയിൽ അവതരിച്ചത് - വചനങ്ങൾ 5

വിശുദ്ധ കഅ്ബഃയെ പൊളിച്ചുനീക്കുവാൻ തയ്യാറെടുത്തുവന്ന ഒരു ആനപ്പട്ടാളത്തെ അല്ലാഹു കഠിനമായി ശിക്ഷിച്ചു പരാജയപ്പെടുത്തുകയും, ക്വുറൈശികളെയും മക്കാനിവാസികളെയും രക്ഷപ്പെടുത്തുകയും ചെയ്ത ചരിത്ര പ്രസിദ്ധമായ സംഭവമാണ് ഈ സൂറത്തിൽ അടങ്ങിയിരിക്കുന്നത്. പ്രസ്തുത സംഭവം മുഖേന അല്ലാഹു അവർക്ക് ചെയ്ത അനുഗ്രഹം, അതിലടങ്ങിയ ദൈവിക ദൃഷ്ടാന്തം എന്നിവയെക്കുറിച്ച് അവരെ അനുസ്മരിപ്പിക്കുകയും ചെയ്യുന്നു. ഈ സൂറത്ത് അവതരിക്കുമ്പോൾ, ആ സംഭവത്തിന് ദൃക്സാക്ഷികളായിരുന്ന പലരും അറബികളിൽ ജീവിച്ചിരിപ്പുണ്ട്. ആ നിലക്ക് ഈ അനുസ്മരണം കൂടുതൽ ഫലവത്തായിരിക്കുമല്ലോ. ക്വുറൈശികൾക്കിടയിൽ ഒരു വമ്പിച്ച സംഭവമായി ഗണിക്കപ്പെട്ടിരുന്ന അതിന്റെ വിശദാംശങ്ങളിൽ ഭിന്നാഭിപ്രായങ്ങൾ കാണാമെങ്കിലും സംഭവത്തിന്റെ ചുരുക്കം ഇപ്രകാരമാണ്:-

ഹബ്ശഃ (അബ്സീനിയാ)യിലെ ചക്രവർത്തിയായിരുന്ന നജ്ജാശീ (നെഗാശീ)യുടെ കീഴിൽ യമൻ ഭരിച്ചിരുന്ന അബ്റഹത്ത് എന്ന് പേരായ ഒരു രാജാവുണ്ടായിരുന്നു. ചക്രവർത്തിയുടെ പ്രീതി സമ്പാദിക്കുവാൻ വേണ്ടി യമനിൽ ഒരു വമ്പിച്ച ക്രിസ്തീയ ദേവാലയം അവൻ പണിതു. ജനങ്ങളെ അങ്ങോട്ട് ആകർഷിക്കുവാൻ അവൻ ഒരു ഉപായം കണ്ടുപിടിച്ചു. മക്കഃയിലേക്ക് ജനങ്ങൾ ഹജ്ജ് കർമത്തിന് പോകുന്ന പതിവ് നിറുത്തലാക്കി പകരം ആ ദേവാലയത്തിലേക്ക് അവരെ തിരിച്ചുവിടണമെന്നായിരുന്നു പരിപാടി. അതിൽ പ്രതിഷേധിച്ച് ഒരു അറബി ആ ദേവാലയത്തിൽ കടന്ന് മലവിസർജ്ജനം നടത്തി വൃത്തികേടാക്കുകയുണ്ടായെന്നും പറയപ്പെടുന്നു. ഏതായാലും, ക്വുറൈശികളുടെ കഅ്ബഃ പൊളിച്ചു നീക്കുമെന്ന് ശപഥം ചെയ്തുകൊണ്ട് അബ്റഹത്ത് ഒരു വമ്പിച്ച സേനയുമായി മക്കഃയിലേക്ക് നീങ്ങി. വഴിമദ്ധ്യേ ഒന്നിലധികം സ്ഥലത്തുവെച്ച് ചില അറബി ഗോത്രങ്ങൾ അവരുമായി സംഘട്ടനത്തിലേർപ്പെട്ടുവെങ്കിലും അതിലെല്ലാം അബ്റഹത്തും സൈന്യവും ജയിച്ചു മുന്നേറി മക്കഃയുടെ അടുത്തെത്തി. സൈന്യത്തിൽ ഒന്നോ അധികമോ ആനയും ഉണ്ടായിരുന്നു. ഈ സേനക്ക് ആനപ്പട്ടാളം എന്ന് പറയപ്പെടുവാൻ ഇതാണ് കാരണം.

മക്കഃയുടെ അടുത്തൊരു സ്ഥലത്ത്വന്നു തങ്ങളുടെ വരവിന്റെ ഉദ്ദേശ്യം അറിയിക്കുവാനായി അബ്റഹത്ത് ക്വുറൈശികളുടെ അടുക്കലേക്ക് ആളയച്ചു. തങ്ങൾ ഒരു യുദ്ധം നടത്തി കീഴടക്കുവാൻ ഉദ്ദേശിച്ചു വന്നതല്ലെന്നും, കഅ്ബഃ പൊളിച്ചു നീക്കൽ മാത്ര

മാണ് വരവിന്റെ ഉദ്ദേശ്യമെന്നും അറിയിച്ചു. തങ്ങളുടെ ജീവനെപ്പോലെ ബഹുമാനിച്ചാദരിച്ചുവരുന്ന കഅ്ബഃ പൊളിക്കുന്നതിൽ അങ്ങേയറ്റത്തെ വെറുപ്പും വ്യസനവും ഉണ്ടെങ്കിലും, ആ സൈന്യത്തെ നേരിടുവാനുള്ള കെൽപോ കരുത്തോ അവർക്ക് ഉണ്ടായിരുന്നില്ല. ആനപ്പട്ടാളത്തെ നേരിട്ടുകൊണ്ടുള്ള യുദ്ധവും അവർക്ക് അപരിചിതമായിരുന്നു. അങ്ങനെ, ആ കാഴ്ച തങ്ങൾ കാണരുതെന്നും, അതിനാൽ നേരിടാവുന്ന ആപത്ത് തങ്ങൾക്ക് പിണയരുതെന്നും കരുതി അവർ സ്ഥലംവിട്ടുപോകുകയാണുണ്ടായത്.

അന്ന് ക്വുറൈശികളുടെ നേതാവും, കഅ്ബഃയുടെ മേൽനോട്ടം വഹിക്കുന്ന ആളും നബിﷺയുടെ പിതാമഹൻ അബ്ദുൽ മുത്ത്വലിബായിരുന്നു. വഴിമദ്ധ്യെ അബ്റഹത്ത് അദ്ദേഹത്തിന്റെ ഇരുനൂറ് ഒട്ടകങ്ങളെ പിടിച്ചടക്കിയിരുന്നു. അബ്റഹത്ത് അദ്ദേഹത്തെ ആളയച്ചുവരുത്തി തന്റെ ലക്ഷ്യത്തെപ്പറ്റി സംസാരിച്ച കൂട്ടത്തിൽ, താങ്കൾക്ക് വല്ലതും പറയുവാനുണ്ടോ എന്ന് അന്വേഷിക്കുകയുണ്ടായി. അബ്ദുൽ മുത്ത്വലിബിന്റെ മറുപടി ഇതായിരുന്നു: 'താങ്കളുടെ ആൾക്കാർ എന്റെ ഒട്ടകത്തെ പിടിച്ചുവെച്ചിട്ടുണ്ട്. അവയെ വിട്ടുതരണം.' ഇത് കേട്ടപ്പോൾ അബ്റഹത്ത് പരിഹാസപൂർവ്വം ഇങ്ങനെ പറഞ്ഞു: 'നിങ്ങളുടെ പൂർവ്വികൻമാരായി ബഹുമാനിച്ചുവരുന്ന നിങ്ങളുടെ മതകേന്ദ്രം നശിപ്പിക്കുന്നതിനെക്കുറിച്ചൊന്നും പറയുവാനില്ലാതെ, കേവലം താങ്കളുടെ ഒട്ടകങ്ങളെക്കുറിച്ചുമാത്രം സംസാരിച്ച നിങ്ങൾ ഒരു കൊള്ളരുതാത്തവൻതന്നെ, താങ്കളെ കണ്ടമാത്രയിൽ എനിക്ക് തോന്നിയ മതിപ്പ് ഇതുകേട്ടപ്പോൾ നശിച്ചുപോയി!' അബ്ദുൽ മുത്ത്വലിബ് പ്രതിവചിച്ചു: 'ഞാനാണ് ഒട്ടകത്തിന്റെ ഉടമസ്ഥൻ. ആ മന്ദിരത്തിന് ഒരു ഉടമസ്ഥനുണ്ട്. അതവൻ രക്ഷിച്ചുകൊള്ളും.'

അങ്ങനെ, മുമ്പിൽ ആനയുമായി സൈന്യം മുന്നോട്ടുവെച്ചു. കഅ്ബഃയുടെ നേർക്ക് തിരിഞ്ഞതോടെ ആന മുട്ടുകുത്തി മുമ്പോട്ട് നീങ്ങാതായി. വളരെ കിണഞ്ഞു പരിശ്രമിച്ചിട്ടും ആന മുമ്പോട്ട് അടിവെക്കുന്നില്ല. മറ്റേത് ഭാഗത്തേക്ക് തിരിച്ചാലും അങ്ങോട്ട് തിരിയുവാൻ അതിന് തടസ്സവുമില്ല. അല്ലാഹു അവരിൽ ഒരുതരം പക്ഷിക്കൂട്ടങ്ങളെ നിയോഗിച്ചയച്ചു. ഒരു പ്രത്യേകതരം കല്ലുകൾ അവ സൈന്യത്തിനുമീതെ വർഷിച്ചു. ഇതുവഴി സൈന്യം നാമാവശേഷമായിത്തീർന്നു. അല്ലാഹു അവന്റെ മന്ദിരത്തെ കാത്തുരക്ഷിക്കുകയും ചെയ്തു.

മിക്കവാറും ക്രിസ്ത്വബ്ദം 570– 571 ലാണ് ഈ സംഭവം ഉണ്ടായത്. 571 –ാം കൊല്ലം ഏപ്രിൽ 2 –ാം തിയ്യതിയാണെന്ന് ചിലർ ക്ലിപ്തപ്പെടുത്തി പ്രസ്താവിച്ചിട്ടുമുണ്ട്, ഈ കൊല്ലത്തിലായിരുന്നു നബി തിരുമേനിയുടെﷺ ജനനവും ഉണ്ടായത്. അറബികളുടെ ഇടയിൽ പൊതുവിലും, ക്വുറൈശികൾക്കിടയിൽ വിശേഷിച്ചും വളരെ ഗൗരവമേറിയ ഒരു സംഭവമാണിതെന്ന് പറയേണ്ടതില്ലല്ലോ. അതിനാൽ, പിന്നീടുണ്ടാകുന്ന സംഭവങ്ങൾക്ക് അവർ ആനക്കലഹം മുതൽ കാലം നിർണയിക്കുക പതിവായിത്തീർന്നു. മദീനാ ഹിജ്റഃ മുതൽ വർഷാരംഭം നിർണയിക്കുന്ന പതിവ് ഇസ്ലാമിൽ അംഗീകരിക്കപ്പെടുന്നതുവരെ ആ പതിവ് തുടർന്നുപോന്നു.

ആനപ്പട്ടാളത്തെ നശിപ്പിച്ച പക്ഷിപ്പട്ടാളം ഏത് തരത്തിലുള്ളതായിരുന്നു. അവ എവിടെനിന്നുവന്നു, അവ ശത്രുക്കളെ എറിയുവാൻ കൊണ്ടുവന്ന കല്ലുകൾ ഏത് വിധത്തിലുള്ളവയായിരുന്നു. സൈന്യത്തിൽ ആ കല്ലുകൾ എന്ത് വിനയാണ് വരുത്തിയത് എന്നൊന്നും തീർത്തുപറയുക നമുക്ക് സാധ്യമല്ല. പലരും പല അഭിപ്രായങ്ങൾ പ്രകടിപ്പിച്ചിട്ടുണ്ടെന്ന് മാത്രം. ഒന്നൊന്നായി സ്വീകരിക്കുവാൻ തെളിവുകളില്ല. ഈ അദ്ധ്യായത്തിൽ അല്ലാഹു അതിനെപ്പറ്റി പ്രസ്താവിച്ച വാക്യങ്ങളിൽനിന്ന് വ്യക്തമാകുന്ന രൂപ

ത്തിൽ– അതിന് യാതൊരു ദുർവ്യാഖ്യാനവും നൽകാതെ– നമുക്കത് സ്വീകരിക്കാം. അത് അതേപടി വിശ്വസിക്കുകയും ചെയ്യാം.

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

أَلَمْ تَرَ كَيْفَ فَعَلَ رَبُّكَ بِأَصْحَـٰبِ ٱلْفِيلِ ﴿١﴾

**《1》 ആനക്കാരെക്കൊണ്ട് നിന്റെ റബ്ബ് ചെയ്തതെങ്ങിനെയാണെന്ന് നീ കണ്ടില്ലേ?!–**

أَلَمْ يَجْعَلْ كَيْدَهُمْ فِى تَضْلِيلٍ ﴿٢﴾

**《2》 അവരുടെ തന്ത്രം അവൻ പിഴവിലാക്കിയില്ലേ?!–**

وَأَرْسَلَ عَلَيْهِمْ طَيْرًا أَبَابِيلَ ﴿٣﴾

**《3》 അവരുടെമേൽ അവൻ കൂട്ടം കൂട്ടമായി ഒരു തരം പക്ഷികളെ അയക്കുകയും ചെയ്തു:–**

تَرْمِيهِم بِحِجَارَةٍ مِّن سِجِّيلٍ ﴿٤﴾

**《4》 അവ അവരെ (ചൂളവെച്ച) ഇഷ്ടികകല്ലുകൊണ്ട് എറിഞ്ഞിരുന്നു.**

فَجَعَلَهُمْ كَعَصْفٍ مَّأْكُولٍۭ ﴿٥﴾

**《5》 അങ്ങനെ, അവരെ അവൻ തിന്നപ്പെട്ട വൈക്കോൽ തുരുമ്പുപോലെ ആക്കി.**

---

《1》 أَلَمْ تَرَ നീ കണ്ടില്ലേ كَيْفَ فَعَلَ എങ്ങനെ ചെയ്തുവെന്ന് رَبُّكَ നിന്റെ റബ്ബ് بِأَصْحَابِ الْفِيلِ ആനക്കാരെക്കൊണ്ട് 《2》 أَلَمْ يَجْعَلْ അവൻ ആക്കിയില്ലേ كَيْدَهُمْ അവരുടെ തന്ത്രം, ഉപായം فِي تَضْلِيلٍ പിഴവിൽ, പാഴിൽ, നഷ്ടത്തിൽ, വഴികേടിൽ 《3》 وَأَرْسَلَ عَلَيْهِمْ അവരുടെമേൽ അവൻ അയക്കയും ചെയ്തു طَيْرًا ഒരു തരം പക്ഷികളെ أَبَابِيلَ കൂട്ടംകൂട്ടമായി 《4》 تَرْمِيهِمْ അവ അവരെ എറിഞ്ഞിരുന്നു, എറിഞ്ഞും കൊണ്ട് بِحِجَارَةٍ ഒരു (തരം) കല്ലുകൊണ്ട് مِنْ سِجِّيلٍ സ്വിജ്ജീലിൽ (ഇഷ്ടികകല്ലിൽ– ചൂളക്കല്ലിൽ– കളിമണ്ണുകല്ലിൽ)പെട്ട 《5》 فَجَعَلَهُمْ അങ്ങനെ (എന്നിട്ട്) അവൻ അവരെ ആക്കി كَعَصْفٍ വൈക്കോൽ തരുമ്പുപോലെ مَأْكُولٍ തിന്നപ്പെട്ട

---

'ആനക്കാർ' (أَصْحَابِ الْفِيلِ) എന്ന് പറഞ്ഞത് കഅ്ബഃ പൊളിക്കുവാൻ വന്ന അബ്റഹത്തിനെയും സൈന്യത്തെയും ഉദ്ദേശിച്ചുതന്നെ. അവരുടെ തന്ത്രം അഥവാ ഉപായം (كَيْدَهُمْ) കൊണ്ടുദ്ദേശ്യം, കഅ്ബഃയെ നശിപ്പിച്ചു ജനങ്ങളുടെ തീർത്ഥാടന യാത്രകൾ യമനിൽ നിർമിച്ച പുതിയ ദേവാലയത്തിലേക്ക് ആക്കിത്തീർക്കുവാനുള്ള പരിപാടിയുമാകുന്നു. സൈന്യത്തെ പരാജയപ്പെടുത്തിയതിനെക്കുറിച്ച് അല്ലാഹു പറഞ്ഞത് ഇപ്ര

കാരമാണ്: കൂട്ടംകൂട്ടമായ ഒരു തരം പക്ഷികളെ അല്ലാഹു അവരിൽ നിയോഗിച്ചു. അവ അവരെ കളിമണ്ണുകൊണ്ടുള്ള ചൂളവെച്ച ഒരുതരം കല്ലുകൾ- അഥവാ ഇഷ്ടികക്കല്ലുക ൾ- കൊണ്ട് എറിഞ്ഞിരുന്നു. അങ്ങനെ, ആ സൈന്യം, കന്നുകാലികൾ തിന്നശേഷം നിലത്ത് കൊഴിഞ്ഞുകിടക്കുന്ന വൈക്കോൽ തുരുമ്പെന്നോണം ചിന്നിച്ചിതറി നശിച്ചു പോയി.

പക്ഷികളെയോ, കല്ലുകളെയോ സംബന്ധിച്ച് കൂടുതലൊന്നും വിവരിക്കുവാൻ സാധ്യ മല്ലെന്ന് മുകളിൽ പറഞ്ഞുവല്ലോ. എന്നാൽ, കല്ലിനെക്കുറിച്ച് അല്ലാഹു ഉപയോഗിച്ച വാക്ക് سِجِّيلٍ (സിജ്ജീൽ) എന്നാണ്. ലൂത്ത് നബി (അ)യുടെ ജനതയെ ബാധിച്ച ശിക്ഷ വിവരിക്കുന്ന മദ്ധ്യേ സൂ: ഹൂദിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: وَأَمْطَرْنَا عَلَيْهَا حِجَارَةً مِّن سِجِّيلٍ -هود : ٨٦ (അവരിൽ നാം സിജ്ജീലിന്റെ കല്ല് വർഷിപ്പിക്കുകയും ചെയ്തു.) ചൂള വെച്ച കല്ല് എന്നാണ് അവിടെ ഖുർആൻ വ്യാഖ്യാതാക്കൾ അതിന് അർത്ഥം കൽപിച്ചി രിക്കുന്നത്. ആകയാൽ, പക്ഷികൾ എറിയുവാൻ കൊണ്ടുവന്നിരുന്ന കല്ല് കളിമണ്ണുകൊ ണ്ടുള്ളതും ചൂളവെക്കപ്പെട്ടതുമായിരുന്നുവെന്ന് കരുതാവുന്നതാണ്. ഈ കല്ലുകൾ മുഖേന സൈന്യങ്ങൾ കൊല്ലപ്പെടുകയാണോ, അതുമൂലം അവർക്ക് മറ്റ് വല്ല നാശ ങ്ങളും സംഭവിക്കുകയാണോ ചെയ്തതെന്ന് അല്ലാഹുവിനറിയാം. ഏതായാലും അവ രുടെ അതിദാരുണമായ നാശത്തിനും, പരാജയത്തിനും അത് കാരണമായെന്നുള്ളതിൽ സംശയമില്ല. അതുപോലെത്തന്നെ, ഇത് കേവലം സാധാരണമല്ലാത്ത ഒരത്ഭുതമായിരു ന്നുവെന്നും സ്പഷ്ടമാകുന്നു.

കൊക്കുകളെപ്പോലെയോ, എറളാടിപ്പക്ഷികളെപ്പോലെയോ ഉള്ള ഒരുതരം പക്ഷിക ളായിരുന്നു പ്രസ്തുത പക്ഷികളെന്നും, കടലമണിപോലെയോ, പയറുമണിപോലെയോ ചെറുതായിരുന്നു ആ കല്ലുകളെന്നും, കല്ലുകൾ വർഷിച്ചതോടുകൂടി സൈന്യങ്ങളിൽ ഒരുതരം വസൂരിയോ, മറ്റേതോ രോഗമോ പിടിപെട്ടുവെന്നും, അങ്ങനെ അവരുടെ ശരീ രങ്ങൾ നുറുങ്ങി നശിച്ചുവെന്നും മറ്റും ചില വ്യാഖ്യാതാക്കൾ പറഞ്ഞുകാണുന്നു. കൂടാ തെ, ഏതോ വിഷബീജങ്ങൾ വഹിച്ചിരുന്ന ഒരു തരം ഈച്ചകളായിരുന്നു ആ പക്ഷിക ളെന്നും, ആ വിഷബീജങ്ങളാണ് 'കല്ല്' കൊണ്ടുദ്ദേശ്യമെന്നും ചില ആധുനിക വ്യാഖ്യാ താക്കളും അഭിപ്രായപ്പെട്ടിട്ടുണ്ട്. അങ്ങനെ, ഈ സംഭവത്തെ ഭൗതിക വീക്ഷണങ്ങൾക്കൊ പ്പിച്ച് വ്യാഖ്യാനിക്കുവാനും അവർ മുതിർന്നിരിക്കുന്നു. ഖുർആനിലോ ഹദീഥിലോ കാണ പ്പെടുന്ന അസാധാരണ സംഭവങ്ങളിലെല്ലാം ഇതുപോലെ ദുർവ്യാഖ്യാനങ്ങൾ നടത്തി സ്വയം തൃപ്തി അടയുക ഇക്കാലത്ത് പലരുടെയും പതിവാണല്ലോ. ചിലർ അതൊരു 'പരിഷ്കാരം' തന്നെയായിട്ടാണ് ഗണിച്ചുവരുന്നതും.

ചില പുത്തൻ വ്യാഖ്യാനക്കാർ ഈ സൂറത്തിന് അതിനെക്കാളെല്ലാം വിചിത്രവും, ആഭാസകരവുമായ ഒരു അർത്ഥവ്യാഖ്യാനം ഈയിടെയായി നൽകിക്കാണുന്നു. അല്ലാ ഹുവിലും ഖുർആനിലും വിശ്വസിക്കുന്ന ഏതൊരാളും- അയാൾക്ക് ഈ സൂറത്തിന്റെ വാക്കർത്ഥമെങ്കിലും അറിയാവുന്നപക്ഷം- ആ അർത്ഥവ്യാഖ്യാനം, അല്ലാഹുവിന്റെ പേരിൽ അവർ കൽപിച്ചുകൂട്ടി കെട്ടിച്ചമച്ചുണ്ടാക്കിയതാണെന്ന് വിധി കൽപിക്കുവാൻ മടിക്കുകയില്ലെന്ന് നമുക്ക് ഉറപ്പുണ്ട്. സംഭവത്തെക്കുറിച്ച് അവരുടെ വിവരണത്തിന്റെ ചുരുക്കം ഇതാണ്: 'അബ്ദുൽ മുത്ത്വലിബും മക്കാ നിവാസികളായ ഖുറൈശികളും കഅ്ബഃയുടെ പരിസരത്ത് സ്ഥിതിചെയ്യുന്ന അബൂഖുബൈസ് മലമുകളിൽ കയറിയി രുന്നു. ഇത് കേവലം ഒരു സൂത്രമായിരുന്നു. അബ്റഹത്തും സൈന്യവും സ്ഥലത്ത് കട

ന്നതോടെ ഖുറൈശികൾ കൂട്ടംകൂട്ടമായി അവർക്കുമീതെ വമ്പിച്ച പാറക്കല്ലുകൾ ഉരുട്ടിക്കൊണ്ടിരുന്നു. അതുവഴി സൈന്യം ചതഞ്ഞരഞ്ഞുപോയി.' അല്ലാഹു അക്ബർ! മനുഷ്യന്റെ ചിന്താഗതിക്ക് വക്രതബാധിച്ചാൽ അവന്, എന്തുതന്നെ പറഞ്ഞുകൂടാ?! സൈന്യത്തെ പരാജയപ്പെടുത്തുവാൻ അല്ലാഹു സാധാരണമല്ലാത്ത ഒരുതരം പക്ഷികളെ നിയോഗിച്ചുവെന്നും, ഒരു തരം കല്ലുകൊണ്ട് അവ അവരെ എറിഞ്ഞു നശിപ്പിച്ചുവെന്നും സമ്മതിക്കുവാൻ ഇവരുടെ യുക്തിക്ക് സാധിക്കാത്തതിൽനിന്നും, അതേ സമയത്ത് അല്ലാഹുവിന്റെ പ്രസ്താവന ശരിയല്ലെന്ന് തുറന്നുപറയുവാൻ ധൈര്യം വരാത്തതിൽനിന്നും ഉടലെടുത്തതാണ് ഈ വിവരണം. ഇതിന് അവർ നൽകുന്ന ന്യായീകരണങ്ങൾ ഇങ്ങനെ സംഗ്രഹിക്കാം:- 'ധീരതയിലും, കഅ്ബഃയോടുള്ള ബഹുമാനത്തിലും പേര് കേട്ടവരാണ് ഖുറൈശികൾ. എന്നിരിക്കെ, അവർ കഅ്ബഃ പൊളിക്കാൻ വന്ന സൈന്യത്തോട് നേരിടാതെ ഭീരുത്വം കാട്ടി മലമുകളിൽ കയറിയിരുന്നുവെന്ന് പറയുന്നത് വിശ്വസിക്കാവതല്ല. കഅ്ബഃ പൊളിക്കാൻവന്ന സൈന്യത്തോട് അറബികൾ ധീരമായി പോരാടിയിരുന്നുവെന്ന് കാണിക്കുന്ന പല കവിതകളും നിവേദനങ്ങളും നിലവിലുണ്ട്താനും. പക്ഷേ, സൈന്യത്തിന്റെ വരവ് ഹജ്ജ് ദിവസങ്ങളിലായതുകൊണ്ട് പെട്ടെന്ന് ഒരു യുദ്ധസന്നാഹത്തിന് സാധിച്ചില്ല. അതുകൊണ്ടാണ് സൂത്രജ്ഞനായ അബ്ദുൽമുത്ത്വലിബ് എല്ലാവരോടും അബൂഖുബൈസിൽ കയറുവാൻ കൽപിച്ചത്. ശത്രുക്കളെ അവിടെനിന്ന് കല്ലെറിഞ്ഞു പരാജയപ്പെടുത്താമെന്ന രഹസ്യം അദ്ദേഹം ആദ്യം അവരെ അറിയിക്കാത്തത് കേവലം തന്ത്രമായിരുന്നു...'

ഈ ന്യായീകരണത്തിന്റെ ഉള്ളുകള്ളിയെപ്പറ്റി അൽപമൊന്ന് ചിന്തിക്കുക: (1) അറബികളുടെ ധീരതയും, അവർക്ക് കഅ്ബഃയോടുള്ള മതിപ്പും ശരിതന്നെ. പക്ഷേ, തങ്ങൾക്ക് നേരിടാൻ കഴിയാത്തവണ്ണമുള്ള ശത്രുസേനയെ നേരിട്ട് കൂട്ടത്തോടെ ആത്മഹത്യക്ക് ഒരുങ്ങുകയെന്ന വിഡ്ഢിത്തം അവർക്കുണ്ടായിരുന്നുവെന്ന് കരുതാവതല്ല. അതിരിക്കട്ടെ, ആനപ്പട്ടാളം മക്കഃയിൽ പ്രവേശിച്ചിട്ടുപോലുമില്ല, പ്രവേശനമാർഗത്തിൽവെച്ച് തന്നെ അല്ലാഹു അവരെ തടഞ്ഞു എന്നതാണ് വാസ്തവം. ആ നിലക്ക് അബൂഖുബൈസിന്റെ മുകളിൽനിന്ന് സൈന്യത്തിനുമീതെ പാറക്കല്ലുകൾ ഉരുട്ടി വിട്ടു എന്ന് പറയുന്നതിന് അർത്ഥമില്ലതന്നെ. ഹുദൈബിയാ സംഭവദിവസം നബി തിരുമേനിﷺയുടെ ഒട്ടകം ഒരിടത്തുവെച്ച് മുമ്പോട്ട് നടക്കുവാൻ കൂട്ടാക്കാതെ മുട്ടുകുത്തുകയുണ്ടായി. ഈ അവസരത്തിൽ തിരുമേനി ഇപ്രകാരം പ്രസ്താവിച്ചതായി ബുഖാരീ (റ) ഉദ്ധരിക്കുന്നു: 'അതിന് അങ്ങനെ ഒരു സമ്പ്രദായം ഇല്ല. പക്ഷേ, ആനയെ തടഞ്ഞുവെച്ചവൻ അതിനെ തടഞ്ഞുവെച്ചതാണ് (**ومادلك لها بخلق ولكن حبسها حابس الفيل**) മക്കാവിജയസംഭവം വിവരിച്ച കൂട്ടത്തിൽ നബിﷺ ഇപ്രകാരം പറഞ്ഞതായി ബുഖാരീയും മുസ്‌ലിമും (റ) ഉദ്ധരിക്കുന്നു: അല്ലാഹു മക്കഃയെ സംബന്ധിച്ച് ആനയെ തടഞ്ഞുവെക്കുകയുണ്ടായി. അവന്റെ റസൂലിനും സത്യവിശ്വാസികൾക്കും അതിൽ അധികാരം നൽകുകയും ചെയ്തു.... (**ان الله حبس عن مكة الفيل وسلط عليها رسوله والمؤمنين . . .**) ആനപ്പട്ടാളം മക്കഃയിൽ പ്രവേശിച്ചിട്ടേയില്ല എന്ന് ഇതിൽനിന്ന് വ്യക്തമാണല്ലോ. ഖുർആന്റെ പ്രസ്താവനകളെമാറ്റിമറിക്കുന്നവർക്ക് ഹദീഥിനെ നിഷേധിക്കുവാൻ ഒട്ടും പ്രയാസം തോന്നുകയില്ലെങ്കിലും സത്യാന്വേഷികൾക്ക് ഇത് തെളിവുതന്നെയാണ്.

(2) അബ്റഹത്തിന്റെ ഉദ്ദേശ്യവും കഅ്ബഃ പൊളിക്കുവാനുള്ള ശ്രമവും അറിഞ്ഞ അറബിഗോത്രങ്ങൾ അതിൽ ക്ഷുഭിതരാവുകയും ചിലരെല്ലാം വഴിമദ്ധ്യെ അവനെ നേരിടുകയും ചെയ്തതായി ചരിത്രങ്ങളിൽ വന്നിട്ടുള്ളത് ശരിയാണ്. യമനിലെ ഒരു പ്രമാ

ണിയായിരുന്ന ദൂനഫർ (ذُونَفر) കുറേ ആളുകളെ ശേഖരിച്ചു അബ്റഹത്തുമായി ഏറ്റു മുട്ടുകയുണ്ടായി. അവർ പരാജയപ്പെടുകയും ദൂനഫർ ബന്ധനസ്ഥനാവുകയുമാണുണ്ടായത്. പിന്നീട് ഖഥ്അം (ختعم) പ്രദേശത്തുവെച്ച് നുഫൈലുബ്നു ഹബീബും അദ്ദേഹത്തിന്റെ ജനതയും മറ്റൊരു യുദ്ധവും നടത്തുകയുണ്ടായി. ഇവർക്കും വിജയം വരിക്കുവാൻ കഴിഞ്ഞില്ല. നുഫൈൽ ബന്ധനസ്ഥനാവുകയും ചെയ്തു. ത്വാഇഫ് വഴിയായിരുന്നു അബ്റഹത്ത് മുന്നേറിയിരുന്നത്. ത്വാഇഫുകാർ ഏറ്റുമുട്ടുവാൻ കഴിവില്ലെന്നുകണ്ട് നയപൂർവ്വം പിൻമാറുകയാണ് ചെയ്തത്. മേൽ പറഞ്ഞതുപോലെയുള്ള സംഘട്ടനങ്ങളിൽ അറബികൾ വഹിച്ച പങ്കും, അവർ കാണിച്ച ധീരകൃത്യങ്ങളുമാണ് ഇവർ ചൂണ്ടിക്കാട്ടിയ ചില കവിതകളിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നത്. ഇതല്ലാതെ, മക്കഃയിൽവെച്ച് ക്വുറൈശികളും അബ്റഹത്തിന്റെ സൈന്യവും തമ്മിൽ ഒരു ഏറ്റുമുട്ടൽ ഉണ്ടായതായി യാതൊരു രേഖയും ഇല്ല. അഥവാ മക്കഃയുടെ അടുത്തുവെച്ച് വല്ലതും ഉണ്ടായിട്ടുണ്ടെന്ന് സങ്കൽപിച്ചാൽതന്നെ -വഴിക്കുവെച്ചുണ്ടായ സംഘട്ടനങ്ങളിൽ സംഭവിച്ചതുപോലെ- അതിൽ ക്വുറൈശികൾക്ക് ചെറുത്തുനിൽക്കുവാൻ കഴിയാതെ അവർ മലമുകളിൽ കയറി അഭയം പ്രാപിക്കുന്നതും സ്വാഭാവികമാണ്. എന്നല്ലാതെ, അബ്ദുൽ മുത്ത്വലിബ് രഹസ്യമായി തയ്യാറാക്കിയ ഒരു ആസൂത്രിത പരിപാടിയായിരുന്നു അത് എന്നുള്ളതിന് ഇക്കൂട്ടരുടെ സ്വന്തം കണക്കുകൂട്ടലല്ലാതെ വേറെ യാതൊരു തെളിവുമില്ല. തെളിവുള്ളത് നേരെ മറിച്ചാണ്താനും. വാസ്തവത്തിൽ -ചില മഹാൻമാർ ചൂണ്ടിക്കാട്ടുന്നതുപോലെ- അല്ലാഹു അവന്റെ വിശുദ്ധ മന്ദിരത്തെ അപ്രതീക്ഷിതവും അസാധാരണവുമായ ഒരു മാർഗത്തിലൂടെ കാത്തുരക്ഷിക്കുന്നതാണെന്ന് ദൃഷ്ടാന്തപൂർവ്വം മനുഷ്യർക്ക് കാട്ടിക്കൊടുക്കുവാൻവേണ്ടി അബ്റഹത്തിന്റെ മുന്നേറ്റത്തിന് വഴിമദ്ധ്യെ നേരിട്ടയുദ്ധങ്ങൾ നിമിത്തം ഭംഗംവരുത്താതിരിക്കയാണ് അവൻ ചെയ്തതെന്നത്രെ മനസ്സിലാക്കേണ്ടത്. الله اعلم

(3) കഅ്ബഃയുടെ തൊട്ടടുത്ത് സ്ഥിതിചെയ്യുന്ന ഒരു മലയാണ് അബൂഖുബൈസ് എന്ന് മക്കഃ സന്ദർശിച്ച എല്ലാവർക്കും അറിയാം. മലയിൽനിന്ന് കഅ്ബഃയുമായി ഏറ്റവും അടുത്തുനിൽക്കുന്ന ഭാഗത്തെ ചരിവിൽ വെച്ച് കല്ലെറിഞ്ഞാൽ കഅ്ബഃയുടെ അടുത്തുവന്ന പട്ടാളത്തെ ഉപദ്രവിക്കുവാൻ കഴിഞ്ഞേക്കുകയും ചെയ്യാം. എന്നാൽ തന്നെയും വേറെ ഭാഗത്തേക്ക് രക്ഷപ്പെടുവാനുള്ള സൗകര്യം അവിടെയുണ്ട്. അതിരിക്കട്ടെ, ഏതായാലും അബൂഖുബൈസിന്റെ മുകളിൽനിന്നാകട്ടെ, മക്കഃയെ ചുറ്റിനിൽക്കുന്ന മറ്റ് മലകളുടെ മുകളിൽ നിന്നാകട്ടെ, ഇവർ പറയും പോലെ വമ്പിച്ച പാറക്കല്ലുകൾ ഉരുട്ടി ഉതിർത്തിക്കൊണ്ട് ഒരു സൈന്യത്തെ ചതച്ചരക്കുവാൻ തക്കവണ്ണം അത്ര അടുത്തോ, സൗകര്യത്തിലോ അല്ല ആ മലകൾ സ്ഥിതിചെയ്യുന്നതെന്ന് ആ സ്ഥലം കണ്ട് മനസ്സിലാക്കിയ ആർക്കും അറിയാവുന്നതാണ്. ഹജ്ജാജുബ്നു യൂസുഫിന്റെയും, അബ്ദുല്ലാഹിബ്നു സുബൈർ (റ)ന്റെയും സൈന്യങ്ങൾ തമ്മിൽ മക്കഃയിൽവെച്ച് നടന്നതും, കഅ്ബഃയുടെ അടുക്കലായിരുന്ന ഇബ്നുസുബൈർ (റ)ന്റെ നേരെ മലമുകളിൽനിന്ന് ഹജ്ജാജിന്റെ സംഘക്കാർ വമ്പിച്ച കല്ലുകൾ ഉതിർത്തതും, കഅ്ബഃക്ക് കേടുപറ്റിയതും ചരിത്രപ്രസിദ്ധമാണ്. മിൻജനീക് (*) എന്ന ഒരു യന്ത്രം മുഖേനയായിരുന്നു അതെന്ന് പ്രസ്താവ്യമത്രെ ഇവിടെ ക്വുറൈശികൾ മിൻജനീക്വോ മറ്റോ ഉപയോഗിച്ചതായി ഇവരും പറയുന്നില്ല. മാത്രമല്ല, അക്കാലത്തെ അറബികൾക്ക് മിൻജനീക്വിനെപ്പറ്റി പരിചയവും

***(*) കോട്ടകളും മറ്റും പൊളിക്കുന്നതിന് വമ്പിച്ച കല്ലുകൾ ദൂരെനിന്ന് എയ്തുവിടുവാൻ ആ കാലത്ത് ഉപയോഗിച്ചിരുന്ന ഒരു തരം യന്ത്രമായിരുന്നു മിൻജനീക് (منجنيق). ഇന്നത്തെ പീരങ്കികളുടെ സ്ഥാനത്തായിരുന്നു അന്ന് അത്.***

ഉണ്ടായിരുന്നില്ല. അത് പിന്നീടാണവർക്ക് പരിചയപ്പെട്ടിട്ടുള്ളതും.

(4) ഇതിനെല്ലാം പുറമെ സംഭവത്തെക്കുറിച്ച് ഇക്കൂട്ടരുടെ സമർത്ഥനവും, ഈ സൂറത്തിന് ഇവർ നൽകുന്ന വ്യാഖ്യാനവും അനുസരിച്ച് 'കൂട്ടംകൂട്ടമായ പക്ഷികൾ (طَيْرًا أَبَابِيلَ) എന്ന് അല്ലാഹു പറഞ്ഞതിന്റെ അർത്ഥം 'കൂട്ടം കൂട്ടമായ മനുഷ്യർ' എന്നായിരിക്കണമല്ലോ. അതുപോലെത്തന്നെ 'ചൂളക്കല്ല്' അഥവാ 'കളിമണ്ണുകൊണ്ടുണ്ടാക്കപ്പെട്ട ഇഷ്ടികക്കല്ല് (حِجَارَةٍ مِّن سِجِّيلٍ)' എന്നതിന്റെ അർത്ഥം 'വമ്പിച്ച പാറക്കല്ല്' എന്നും, അവരെ കല്ലുകൊണ്ട് എറിഞ്ഞിരുന്നു (تَرْمِيهِم بِحِجَارَةٍ)' എന്നതിന്റെ അർത്ഥം 'അവരുടെ മീതെ കല്ലുരുട്ടിയിരുന്നു'വെന്നും ആക്കി മാറ്റേണ്ടിയിരിക്കുന്നു. ഇതെല്ലാം ശരിവെക്കുവാൻ വിശേഷബുദ്ധിയുള്ള ആർക്കാണ് കഴിയുക- ഇവർക്കല്ലാതെ?!

(5) ഇതിനെക്കാൾ ബാലിശമായ മറ്റൊരുകാര്യം! تَرْمِيهِم بِحِجَارَةٍ (അവ അവരെ- അഥവാ ആ പക്ഷികൾ ആ ആനപ്പട്ടാളത്തെ എറിഞ്ഞിരിക്കുന്നു) എന്ന് അല്ലാഹു പറഞ്ഞുവല്ലോ. ഇതിലെ تَرْمِي (തർമീ) എന്ന ക്രിയാരൂപം ഒറ്റക്കെടുക്കുമ്പോൾ -അതിന്റെ മുമ്പും പിമ്പും ഗൗനിക്കാത്തപക്ഷം അതിന് 'നീ എറിഞ്ഞിരുന്നു' എന്നും അർത്ഥം കൽപിക്കാം. ഈ അർത്ഥമാണ് ഇവിടെ ഉദ്ദേശ്യമെന്നത്രെ ഈ വ്യാഖ്യാനക്കാർ പറയുന്നത്. എന്നാൽ പക്ഷികളുടെ ഏറ് ഒഴിവാക്കാമല്ലോ. അങ്ങനെയാണെങ്കിൽ 'നീ' എന്ന് ഏകവചനമാക്കിയത് എന്തുകൊണ്ടാണെന്ന് ചോദിക്കപ്പെടുന്നപക്ഷം, അതിന് അവരുടെ മറുപടി ഇപ്രകാരമാകുന്നു: 'ഇവിടെ 'നീ' എന്ന് ഏകവചനമാണെങ്കിലും അതുകൊണ്ട് 'നിങ്ങൾ' എന്ന് ബഹുവചനമാണ് ഉദ്ദേശ്യം.' ഇതൊന്നും നാം ഊഹിച്ച് പറയുന്നതല്ല. ഇക്കൂട്ടരുടെ സ്വന്തം കൃതികളിൽനിന്ന് നാം ചുരുക്കി ഉദ്ധരിക്കുന്നതാണ്. അവ നേരിൽ കാണുവാൻ സാധിച്ചവർക്കും ഇതും ഇതിനെക്കാൾ വമ്പിച്ചതുമായ പല വഷളത്തരങ്ങളും അവയിൽ കാണാവുന്നതാണ്. എനി, വല്ലവരും അവരോട് ആരെക്കുറിച്ച് ഇവിടെ 'നിങ്ങൾ' എന്ന് പറഞ്ഞതെന്ന് ചോദിച്ചാൽ ഒരുപക്ഷേ അവർ മറുപടി പറഞ്ഞേക്കും: 'നിങ്ങൾ' എന്നാൽ 'അവർ' എന്നും, 'അവർ' എന്നാൽ ക്വുറൈശികൾ എന്നുമാണ് ഉദ്ദേശ്യമെന്ന്. അത്ഭുതം! ലജ്ജയില്ലെങ്കിൽ തോന്നിയത് ചെയ്യാമല്ലോ. (اذالم تستحي فاصنع ماشئت)

കൂടുതൽ ദീർഘിപ്പിക്കേണ്ടുന്ന ആവശ്യമില്ല. ഇത്രയും പ്രസ്താവിച്ചതിൽനിന്നുതന്നെ ഭൗതികതിമിരം തീണ്ടാത്തവർക്ക് സത്യം മനസ്സിലാക്കുവാൻ സാധിക്കുന്നതാണ്. ആരെന്ത് ദുർവ്യാഖ്യാനങ്ങളോ, യുക്തിന്യായങ്ങളോ സമർപ്പിച്ചാലും ശരി, അല്ലാഹുവും അവന്റെ റസൂലും സ്പഷ്ടമായ ഭാഷയിൽ പ്രസ്താവിച്ച ഏതൊരു കാര്യവും, അതേപടി സ്വീകരിക്കുകയും, യുക്തിയും ശാസ്ത്രവും അതോട് അങ്ങോട്ട് യോജിപ്പിക്കുവാൻ ശ്രമിക്കുകയുമല്ലാതെ, നമ്മുടെ ആശയത്തിനും താൽപര്യത്തിനും ഒപ്പിച്ച് ക്വുർആനെ വ്യാഖ്യാനിക്കുവാൻ സത്യവിശ്വാസികൾക്ക് നിവൃത്തിയില്ല. ചില കാര്യങ്ങളെപ്പറ്റി സാധാരണ സംഭവങ്ങളെന്നും, മറ്റ് ചിലതിനെപ്പറ്റി അസാധാരണ സംഭവങ്ങളെന്നും നാം പറയുന്നു. ചില കാര്യങ്ങളെപ്പറ്റി അവ പ്രകൃതിനിയമങ്ങളാണെന്നും, മറ്റ് ചിലതിനെപ്പറ്റി അവ പ്രകൃതിനിയമത്തിനതീതമാണെന്നും വിധി കൽപിക്കുന്നു. വാസ്തവത്തിൽ ഈ തരംതിരിക്കലിലുള്ള മാനദണ്ഡം നമ്മുടെ പതിവും പരിചയവും മാത്രമാണ്. അല്ലെങ്കിൽ- മർഹൂം സയ്യിദ് ക്വുത്വ്ബ് ഈ സൂറത്തിന്റെ വിവരണത്തിൽ ചൂണ്ടിക്കാട്ടിയതുപോലെ -സൂര്യൻ ദിനംപ്രതി കിഴക്കുനിന്ന് ഉദിച്ച് കണ്ട് പരിചയപ്പെട്ടതുകൊണ്ടും, കുട്ടികൾ ജനിക്കുന്നത് നിത്യപതിവായതുകൊണ്ടും അവയെല്ലാം സാധാരണ സംഭവങ്ങളായി നാം ഗണിക്കുന്നുവെന്നേയുള്ളൂ. മനുഷ്യന്റെ കഴിവിനെ അപേക്ഷിച്ചുനോക്കുമ്പോൾ, അവ

ഓരോന്നും അസാധാരണവും അമാനുഷികവുമായ സംഭവങ്ങളല്ലാതെ മറ്റെന്താണ്?! യാഥാർത്ഥ്യങ്ങളെ യാഥാർത്ഥ്യങ്ങളായി മനസ്സിലാക്കാനുള്ള തൗഫീക്വും ഹിദായത്തും അല്ലാഹു നമുക്കെല്ലാം പ്രദാനം ചെയ്യട്ടെ. ആമീൻ.

﴿اللهم لك الحمد والمنة﴾

سورة قريش

# 106. സൂറതു ക്വുറൈശ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 4

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

لِإِيلَٰفِ قُرَيۡشٍ ﴿١﴾

**《1》 ക്വുറൈശികൾക്ക് ഇണക്കമുണ്ടാക്കിക്കൊടുത്തതിനാൽ,-**

إِۦلَٰفِهِمۡ رِحۡلَةَ ٱلشِّتَآءِ وَٱلصَّيۡفِ ﴿٢﴾

**《2》 അതായത്, ശൈത്യകാലത്തെയും, ഉഷ്ണകാലത്തെയും യാത്ര അവർക്ക് ഇണക്കിക്കൊടുത്തത്;-**

فَلۡيَعۡبُدُواْ رَبَّ هَٰذَا ٱلۡبَيۡتِ ﴿٣﴾

**《3》 അതിനാൽ, അവർ ഈ വീട്ടിന്റെ റബ്ബിനെ ആരാധിച്ചുകൊള്ളട്ടെ;-**

ٱلَّذِيٓ أَطۡعَمَهُم مِّن جُوعٖ وَءَامَنَهُم مِّنۡ خَوۡفِۭ ﴿٤﴾

**《4》 (അതെ) അവർക്ക് വിശപ്പിന് ഭക്ഷണം നൽകുകയും അവർക്ക് ഭയത്തിന് സമാധാനം നൽകുകയും ചെയ്തവനെ (ആരാധിച്ചുകൊള്ളട്ടെ).**

---

《1》 لِإِيلَافِ ഇണക്കി (പരിചയപ്പെടുത്തി)യതിനാൽ قُرَيْشٍ ക്വുറൈശികളെ 《2》 إِيلَافِهِمْ അതായത് അവരെ ഇണക്കിയത് رِحْلَةَ യാത്ര, യാത്രക്ക് الشِّتَاءِ ശൈത്യകാലത്തെ وَالصَّيْفِ ഉഷ്ണകാലത്തെയും 《3》 فَلْيَعْبُدُوا അതിനാൽ അവർ ആരാധിക്കട്ടെ رَبَّ هَٰذَا الْبَيْتِ ഈ വീട്ടിന്റെ (മന്ദിരത്തിന്റെ) റബ്ബിനെ 《4》 الَّذِي أَطْعَمَهُمْ അവർക്ക് ഭക്ഷണം നൽകിയവനായ مِنْ جُوعٍ വിശപ്പിന്, പട്ടിണിയിൽനിന്ന് وَآمَنَهُمْ അവർക്ക് അഭയം (സമാധാനം) നൽകുകയും ചെയ്ത مِنْ خَوْفٍ ഭയത്തിന്, പേടിയിൽ നിന്ന്

'ക്വുറൈശ്' എന്ന പേരിൽ അറിയപ്പെടുന്നതും, ക്വുറൈശികളെ സംബന്ധിച്ച് മാത്രം പ്രസ്താവിക്കപ്പെട്ടിട്ടുള്ളതുമായ ഒരു അദ്ധ്യായമാണിത്. ഇതുമൂലം ക്വുറൈശികളുടെ പേരും കീർത്തിയും ലോകാവസാനംവരെ ഭൂമുഖത്ത് അവശേഷിക്കുന്നതായിരിക്കും. വിശുദ്ധ കഅ്ബഃയുടെ ശുശ്രൂഷകരും ഭരണാധിപരുമെന്നനിലക്ക് അവർക്ക് അറബികൾക്കിടയിൽ വലിയ പ്രശസ്തിയുണ്ടായിരുന്നുവല്ലോ. പക്ഷേ, ജീവിതമാർഗങ്ങളിൽ മിക്കവാറും അവർക്ക് അന്യനാടുകളെ ആശ്രയിക്കേണ്ടിയിരുന്നു. ഈത്തപ്പഴം മുതലായ ചില ഫലവർഗങ്ങളല്ലാതെ, സാധാരണ കൃഷി വിഭവങ്ങളൊന്നും അവിടെ ഇല്ലായിരുന്നു. ഈ പോരായ്മ നികത്തുവാൻ ഉഷ്ണകാലത്ത് ശാമിലേക്ക് (സിരിയായിലേക്ക്) വടക്കോട്ടും, ശൈത്യകാലത്ത് യമനിലേക്ക് തെക്കോട്ടും യാത്രചെയ്യുന്നത് വളരെ വിഷമകരമായതുകൊണ്ടാണ് അങ്ങനെ കാലവും ദിക്കും നിർണയിക്കപ്പെടുന്നത്. അറേബ്യാ രാജ്യം മണലാരണ്യങ്ങളും, വരണ്ട മലമ്പ്രദേശങ്ങളും നിറഞ്ഞതാകകൊണ്ട് തണുപ്പുകാലത്ത് തണുപ്പും, ചൂടുകാലത്ത് ചൂടും അസഹ്യമായിരിക്കും. സംഘം ചേർന്നും ആഘോഷപൂർവവുമായിരുന്നു പ്രസ്തുത യാത്രകൾ. നാട്ടിൽ ഇറക്കുമതിചെയ്യലും ഈ കച്ചവടസംഘങ്ങൾ മുഖേനയായിരുന്നു. ഓരോ യാത്രയും ഒന്നുരണ്ട് മാസത്തോളം പിടിക്കും. പലപ്പോഴും വഴിമദ്ധ്യെ പല അനിഷ്ട സംഭവങ്ങളും സംഘട്ടനങ്ങളും അവർക്ക് നേരിടേണ്ടിയും വന്നേക്കും. അതിനുള്ള മുൻകരുതലോടെത്തന്നെയായിരിക്കും യാത്രാസംഘങ്ങൾ പുറപ്പെടുന്നതും.

ഈ യാത്രകൾക്ക് വേണ്ടുന്ന സൗകര്യങ്ങളും പരിചയവും നൽകിയത് മുഖേന അല്ലാഹു ക്വുറൈശികളെ വിശപ്പിൽ നിന്ന് രക്ഷിക്കുകയും, അവർക്ക് ആഹാരമാർഗം നൽകുകയും ചെയ്തു. അവർക്ക് അറബികളിലുണ്ടായിരുന്ന പ്രത്യേക സ്ഥാനമാനങ്ങൾ നിമിത്തം മറ്റുള്ളവരെ അപേക്ഷിച്ച് അവരുടെ യാത്രാസംഘങ്ങൾ ഏറെക്കുറെ സുരക്ഷിതങ്ങളുമായിരുന്നു. കൂടാതെ, കഅ്ബഃയുടെ അടുത്ത സ്ഥലങ്ങളിൽവെച്ച് അക്രമവും സംഘട്ടനവും നടക്കുന്നത് വമ്പിച്ച ഒരു പാതകമായി എല്ലാവരും അംഗീകരിച്ചുവന്നിരുന്നതുകൊണ്ട് സ്വന്തം നാട്ടിലും അവർക്ക് സമാധാനമായി ജീവിക്കാമായിരുന്നു. ഇങ്ങനെയുള്ള അനുഗ്രഹങ്ങളെയാണ് അല്ലാഹു അവരെ അനുസ്മരിപ്പിക്കുന്നത്. ക്വുറൈശികൾക്ക് സിദ്ധിച്ച യോഗ്യതകളും, കീർത്തിയും, സ്വാധീനവും എല്ലാംതന്നെ സിദ്ധിക്കുവാൻ കാരണം അവർ കഅ്ബഃയുടെ സംരക്ഷകരും, അയൽവാസികളും ആയതാണല്ലോ. അപ്പോൾ, എല്ലാനിലക്കും അവർ ആ വിശുദ്ധ മന്ദിരത്തിന്റെ ഉടമസ്ഥനായ അല്ലാഹുവിനെ ആരാധിക്കുവാനും, അവനെയല്ലാതെ മറ്റൊന്നിനെയും ആരാധിക്കാതിരിക്കുവാനും ബാധ്യസ്ഥരാകുന്നു. ഈ ബാധ്യത അവർ നിറവേറ്റിക്കൊള്ളട്ടെ എന്ന് അവരെ അല്ലാഹു ഉൽബോധിപ്പിക്കുകയാണ്.

﴿ولله الحمد والمنة﴾

سورة الماعون

# 107. സൂറതുൽ മാഊൻ

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 7

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

أَرَءَيۡتَ ٱلَّذِي يُكَذِّبُ بِٱلدِّينِ ﴿١﴾

《1》 മതത്തെ വ്യാജമാക്കുന്നവനെ നീ കണ്ടുവോ?-

فَذَٰلِكَ ٱلَّذِي يَدُعُّ ٱلۡيَتِيمَ ﴿٢﴾

《2》 അനാഥക്കുട്ടിയെ തള്ളിവിടുന്നവനത്രെ അത്.

وَلَا يَحُضُّ عَلَىٰ طَعَامِ ٱلۡمِسۡكِينِ ﴿٣﴾

《3》 പാവപ്പെട്ടവന്റെ ഭക്ഷണത്തെപ്പറ്റി അവൻ പ്രോൽസാഹനം നൽകുകയുമില്ല,

فَوَيۡلٞ لِّلۡمُصَلِّينَ ﴿٤﴾

《4》 എന്നാൽ, നമസ്കാരക്കാർക്ക് നാശം!-

ٱلَّذِينَ هُمۡ عَن صَلَاتِهِمۡ سَاهُونَ ﴿٥﴾

《5》 അതായത്, തങ്ങളുടെ നമസ്കാരത്തെക്കുറിച്ച് അശ്രദ്ധയുള്ളവർക്ക്,-

ٱلَّذِينَ هُمۡ يُرَآءُونَ ﴿٦﴾

《6》 (അതെ) യാതൊരു കൂട്ടർ; അവർ (മറ്റുള്ളവരെ) കാണിക്കുവാനായി പ്രവർത്തിക്കുന്നു;

وَيَمۡنَعُونَ ٱلۡمَاعُونَ ﴿٧﴾

《7》 പരോപകാരവസ്തു(ക്കളെ) അവർ മുടക്കം ചെയ്കയും ചെയ്യും. [ഇങ്ങനെയുള്ളവർക്കാണ് നാശം]

﴾1﴿ أَرَأَيْتَ നീ കണ്ടുവോ الَّذِي يُكَذِّبُ വ്യാജമാക്കുന്നവനെ بِالدِّينِ മതത്തെ, പ്രതിഫലനടപടിയെ ﴾2﴿ فَذَٰلِكَ الَّذِي യാതൊരുവനത്രെ അത് يَدُعُّ തള്ളിവിടുന്നു, പിടിച്ചു തള്ളുന്ന, തുരത്തിവിടുന്ന الْيَتِيمَ അനാഥകുട്ടിയെ ﴾3﴿ وَلَا يَحُضُّ അവൻ പ്രോത്സാഹനം നൽകയുമില്ല عَلَىٰ طَعَامِ ഭക്ഷണത്തിന്റെ മേൽ الْمِسْكِينِ സാധുവിന്റെ, പാവപ്പെട്ടവന്റെ ﴾4﴿ فَوَيْلٌ എന്നാൽ നാശം, കഷ്ടം لِلْمُصَلِّينَ നമസ്കാരക്കാർക്കാണ്, നമസ്കരിക്കുന്നവർക്കത്രെ ﴾5﴿ الَّذِينَ അതായത് യാതൊരുവർ هُمْ അവർ عَن صَلَاتِهِمْ തങ്ങളുടെ നമസ്കാരത്തെക്കുറിച്ച് سَاهُونَ അശ്രദ്ധരാണ്, വിസ്മരിച്ചവരാണ് ﴾6﴿ الَّذِينَ അതായത് യാതൊരുവർ هُمْ يُرَاءُونَ അവർ കാണിക്കുവാനായി പ്രവർത്തിക്കുന്നു ﴾7﴿ وَيَمْنَعُونَ അവർ മുടക്കുകയും ചെയ്യും الْمَاعُونَ പരോപകാരവസ്തുവെ (ചെറുകിട വസ്തുക്കളെ)

---

മതസിദ്ധാന്തങ്ങൾ, പരലോകജീവിതം, കർമങ്ങൾക്കുള്ള പ്രതിഫലം ആദിയായ കാര്യങ്ങളെ വ്യാജമാക്കുന്ന മതനിഷേധികളുടെയും, കപടവിശ്വാസികളുടെയും ചില ലക്ഷണങ്ങൾ ഈ സൂറത്തിൽ അല്ലാഹു വിവരിച്ചിരിക്കുന്നു. ഓരോന്നും വളരെ ശ്രദ്ധാർഹമായ കാര്യങ്ങളും നിത്യജീവിതത്തിൽ സൂക്ഷിക്കപ്പെടേണ്ടവയുമാകുന്നു.

(1) അനാഥകുട്ടികളോട് നിർദ്ദയമായും പരുഷമായും പെരുമാറുക.

(2) പാവപ്പെട്ടവർക്ക് ഭക്ഷണം നൽകുന്ന വിഷയത്തിൽ പ്രോൽസാഹനം നൽകാതിരിക്കുക. ഈ രണ്ട് കാര്യങ്ങളെക്കുറിച്ചും ക്വുർആൻ പലപ്പോഴും ശക്തിയായ ഭാഷയിൽ ഉണർത്താറുള്ളതാണ്. കഴിഞ്ഞ ചില സൂറത്തുകളിൽവെച്ച് ഇത് സംബന്ധിച്ച് ചിലതെല്ലാം നാം വായിക്കുകയും ചെയ്തിരിക്കുന്നു. അനാഥക്കുട്ടികളെ പുറംതള്ളുന്നതും സാധുക്കൾക്ക് ഭക്ഷണം നൽകുന്നതിൽ പ്രോത്സാഹനം നൽകാതിരിക്കലും മതനിഷേധത്തിന്റെ ലക്ഷണമായിട്ടാണ് അല്ലാഹു എടുത്തുകാട്ടിയിരിക്കുന്നത്. ഇതോർക്കുമ്പോൾ, അനാഥകളെ ആദരിക്കുകയും, അവരുടെ നന്മക്കുവേണ്ടി പരിശ്രമിക്കുകയും ചെയ്യുന്നതിന്റെയും, സാധുക്കളുടെ വിശപ്പും പട്ടിണിയും തീർക്കുകയും ആ വിഷയത്തിൽ സേവനം അനുഷ്ഠിക്കുകയും ചെയ്യുന്നതിന്റെയും, ബാധ്യത മുസ്ലിംകളെ സംബന്ധിച്ചിടത്തോളം എത്രമേൽ വമ്പിച്ചതാണെന്ന് ഊഹിക്കാവുന്നതാണ്.

(3) നമസ്കാരത്തെക്കുറിച്ച് ശ്രദ്ധയില്ലാതിരിക്കുക. 'നമസ്കാരക്കാർക്കാണ് നാശം' എന്ന് പറഞ്ഞുകൊണ്ടാണ് ഇക്കാര്യം അല്ലാഹു ഉണർത്തുന്നത്. നമസ്കാരത്തിന്റെ നിയമപരമായ നിർബന്ധത്തിന് വിധേയരായിരിക്കുകയും എന്നിട്ട് അതിനെക്കുറിച്ച് അശ്രദ്ധരാവുകയും ചെയ്യുന്ന കപടൻമാരെപ്പറ്റിയാണ് ഈ പ്രസ്താവന എന്ന് അതിൽനിന്ന് മനസ്സിലാക്കാം. അവരെപ്പറ്റി هُمْ يُرَاءُونَ (അവർ മറ്റുള്ളവരെ കാണിക്കുവാനായി ചെയ്യും) എന്ന് പറഞ്ഞിരിക്കുന്നത് അതുകൊണ്ടാണ്. പ്രത്യക്ഷത്തിൽതന്നെ അവിശ്വാസികളായ ആളുകൾക്ക് മറ്റുള്ളവരെ കാണിക്കുവാനായി നമസ്കാരം നിർവഹിക്കേണ്ടുന്ന ആവശ്യമില്ലല്ലോ. അശ്രദ്ധ പല വിധത്തിലും ആവാം. പാടേ ഉപേക്ഷിക്കുക, ചിലപ്പോൾ മാത്രം നമസ്കരിക്കുക, മറ്റുള്ളവരുടെ കൂട്ടത്തിലാകുമ്പോൾ മാത്രം നമസ്കരിക്കുക, സമയനിഷ്ഠ പാലിക്കാതിരിക്കുക, നമസ്കരിക്കുമ്പോൾ അതിലെ ഒഴിച്ചുകൂടാത്ത ഘടകങ്ങളും നിബന്ധനകളും ഗൗനിക്കാതിരിക്കുക, അന്യചിന്തകളിൽ മുഴുകിക്കൊണ്ട് ബാഹ്യരൂപം മാത്രം കഴിച്ചുകൂട്ടുക, നമസ്കാരത്തിൽ നാവ് കൊണ്ട് ചൊല്ലുന്ന ദിക്ർ- ദുആ- ക്വുർആൻ മുതലായവയുടെ സാരം ഓർക്കാതെയും അറിയാതെയും കേവലം ഒരു ചടങ്ങായി

മാത്രം നിറവേറ്റുക എന്നിവയെല്ലാംതന്നെ– ഇമാം ഇബ്നുകഥീർ (റ) ചൂണ്ടിക്കാട്ടിയതു പോലെ– നമസ്കാരത്തെക്കുറിച്ചുള്ള അശ്രദ്ധയുടെ ഇനങ്ങളിൽ ഉൾപ്പെടുന്നു. ഇവയിൽ ഓരോന്നും പ്രത്യേകം നോക്കുമ്പോൾ ചിലത് ചിലതിനെക്കാൾ ഗൗരവം കൂടിയതോ കുറഞ്ഞതോ ആയിരിക്കുമെന്ന് പറയേണ്ടതില്ല. എന്നാൽ, ഈ ദോഷങ്ങൾ മുഴുവനുമോ ഏതാനുമോ ഒരാളിൽ സമ്മേളിക്കുന്നപക്ഷം, ആ നമസ്കാരക്കാരൻ കപടവിശ്വാസിക ളുടെ ഇനത്തിൽ പെട്ടവനാണെന്നുള്ളതിൽ സംശയമില്ല. معاذ الله

കപടവിശ്വാസികളുടെ ലക്ഷണങ്ങൾ പറയുന്ന കൂട്ടത്തിൽ, മടിയൻമാരായിക്കൊണ്ട ല്ലാതെ അവർ നമസ്കാരം നിർവ്വഹിക്കുകയില്ലെന്നും, നമസ്കാരത്തിൽ അവർ അല്ലാ ഹുവിനെ അൽപമല്ലാതെ ഓർമിക്കുകയില്ലെന്നും, അതൃപ്തിയോടുകൂടിയല്ലാതെ അവർ ധനം ചിലവഴിക്കുകയില്ലെന്നും അല്ലാഹു വേറെ സ്ഥലങ്ങളിൽ പ്രസ്താവിച്ചിട്ടുള്ളതും ഇവിടെ സ്മരണീയമാകുന്നു. (സൂ: നിസാഉ് 142; സൂ: തൗബഃ 54.)

നബിﷺ ഒരിക്കൽ പറയുകയുണ്ടായി: 'അത് കപടവിശ്വാസിയുടെ നമസ്കാരമാണ്! അത് കപടവിശ്വാസിയുടെ നമസ്കാരമാണ്! അത് കപടവിശ്വാസിയുടെ നമസ്കാരമാണ്! അതായത്: അവൻ സൂര്യനെനോക്കി കാത്തുകൊണ്ടിരിക്കും. അങ്ങനെ, അത് പിശാ ചിന്റെ രണ്ടുകൊമ്പുകൾക്കിടയിലായിത്തീരുമ്പോൾ അവൻ എഴുന്നേൽക്കും. എന്നിട്ട് ഒരു നാലുവട്ടം കൊത്തും. അതിൽ അല്ലാഹുവിനെ അൽപമാത്രമല്ലാതെ അവൻ ഓർമി ക്കുകയുമില്ല.' (ബു. മു.) സൂര്യൻ പിശാചിന്റെ രണ്ടുകൊമ്പുകൾക്കിടയിൽ ആകുക എന്ന് പറഞ്ഞതിന്റെ താൽപര്യം അസ്തമിക്കുവാൻ പോകുക എന്നത്രെ. അസ്തമനവേളയിലും ഉദയവേളയിലും ചില മതക്കാർ സൂര്യനെ ആരാധിക്കാറുള്ളതിനെ സൂചിപ്പിച്ചുകൊണ്ടാണ് തിരുമേനി അങ്ങനെ പ്രസ്താവിച്ചത്. അപ്പോൾ, കപടവിശ്വാസിയുടെ നമസ്കാരം സമയം തെറ്റിച്ചുകൊണ്ടായിരിക്കുമെന്നതിന് പുറമെ, അത് സൂര്യാരാധകരുടെ ആരാധനയുമായി സാദൃശ്യമുള്ളതായിത്തീരുകയും ചെയ്യുന്നു. നാല് കൊത്തുകൊത്തും എന്ന് പറഞ്ഞ തിന്റെ താൽപര്യം, ആവശ്യമായ നിയമങ്ങളും മര്യാദകളും ഗൗനിക്കാതെയും, നമസ്കാ രത്തിന്റെ കാതലായ വശം– അല്ലാഹുവിനെക്കുറിച്ചുള്ള സ്മരണ– പാലിക്കാതെയും കോഴി കൊത്തുംപോലെ വേഗത്തിൽ ഒരു നാല് റക്അത്ത് കുമ്പിടും എന്നത്രെ. 'അസ്ർ' നമസ്കാരത്തെയാണ് നബിﷺ ഇവിടെ ഉദാഹരിച്ചത്. മറ്റ് നമസ്കാരങ്ങളുടെ സ്ഥിതിയും ഇതിൽനിന്ന് ഊഹിക്കാമല്ലോ.

4 –ാമത്തെ ലക്ഷണം, അയൽവാസികൾ സാധാരണ അന്യോന്യം പരോപകാരത്തിന് വിട്ടുകൊടുക്കാറുള്ള ചെറുതരം ഉപകരണങ്ങളെ തടയുക– അഥവാ അവ മറ്റുള്ളവർക്ക് ഉപയോഗത്തിന് വിട്ടുകൊടുക്കാതിരിക്കുക– എന്നുള്ളതാകുന്നു. مَاعُون (മാഊൻ) എന്നാണ് അല്ലാഹു ഉപയോഗിച്ച വാക്ക്. ഏറെക്കുറെ വ്യത്യസ്തമായ വാചകങ്ങളിലാ ണെങ്കിലും, ആ വാക്കിന് പല മഹാൻമാരും നൽകിയിട്ടുള്ള നിർവചനങ്ങളുടെ സാര മാണ് നാം മേലുദ്ധരിച്ചത്. അന്യോന്യം ഉപയോഗത്തിനുവേണ്ടി വായ്പ എന്ന നിലക്ക് ജനങ്ങൾ പരസ്പരം വിട്ടുകൊടുക്കാറുള്ള കുടുക്ക, കൊട്ടക്കോരി, മഴു മുതലായ അത്യാ വശ്യ വസ്തുക്കൾക്കാണ് റസൂൽ തിരുമേനിﷺയുടെ കാലത്ത് ഞങ്ങൾ 'മാഊൻ' എന്ന് പറഞ്ഞിരുന്നതെന്ന് ഇബ്നുമസ്ഊദ് (റ) പ്രസ്താവിച്ചതായി പല മാർഗങ്ങളിലൂടെയും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. 'മാഊനിൽ' പ്രധാനമായത് സക്കാത്തും, അതിൽ ഏറ്റവും താണ പടിയിലുള്ളത് തരിപ്പ, കൊട്ടക്കോരി, സൂചി എന്നിവയും ആകുന്നുവെന്ന് ഇക്‌രിമഃ (عكرمة – رضـ) പ്രസ്താവിച്ചതായും നിവേദനം ചെയ്യപ്പെട്ടിരിക്കുന്നു. 'മാഊനി'നെപ്പറ്റി പലരുടെയും വാചകങ്ങൾ ഉദ്ധരിച്ചശേഷം ഇബ്നുകഥീർ (റ) ഇപ്ര

കാരം പറയുന്നു: 'ഇക്‌രിമഃ (റ) ഈ പറഞ്ഞത് നന്നായിട്ടുണ്ട്. മേലുദ്ധരിച്ച എല്ലാ പ്രസ്താവനകളും അതിലടങ്ങുന്നു. അവയെല്ലാം ചെന്നെത്തുന്നത് ഒരേ ഒരു വസ്തുതയിലേക്കാണ്. അതായത്, ധനംകൊണ്ടോ, ഉപയോഗംകൊണ്ടോ സഹായസഹകരണം ചെയ്യാതിരിക്കുക എന്നത്രെ അത്.

ചുരുക്കിപ്പറഞ്ഞാൽ, തങ്ങളുടെ രക്ഷിതാവിനുള്ള പ്രധാന ആരാധനയായ നമസ്കാരംപോലും നന്നായി നിർവഹിക്കാത്തവരും, നഷ്ടം ബാധിക്കാത്തവിധത്തിലെങ്കിലും നിത്യോപയോഗവസ്തുക്കളെക്കൊണ്ട് ജനങ്ങൾക്ക് സഹായസഹകരണം ചെയ്യാൻ തയ്യാറില്ലാത്തവരുമായിരിക്കും കപടവിശ്വാസികൾ എന്ന് സാരം. അല്ലാഹുവിന് ചെയ്യേണ്ടുന്ന മറ്റുള്ള ആരാധനകളുടെ കാര്യത്തിലും, ജനങ്ങൾക്ക് നൽകേണ്ടുന്ന സക്കാത്ത് മുതലായ ദാനധർമങ്ങളിലും അവരുടെ നില കൂടുതൽ കൂടുതൽ ശോചനീയമായിരിക്കുമെന്ന് വ്യക്തമാണ്. ഇങ്ങനെയുള്ളവർ വല്ലപ്പോഴുമൊക്കെ വലിയ ആരാധകൻമാരായി ചമഞ്ഞേക്കാം. അല്ലെങ്കിൽ ഏതെങ്കിലും നല്ല വിഷയത്തിൽ 'വൻതുക'കൾ സംഭാവന നൽകി 'ഉദാരമതി'കളായി പ്രത്യക്ഷപ്പെട്ടെന്നും വന്നേക്കാം. പക്ഷേ, ആത്മാർത്ഥതയും നിഷ്കളങ്കതയുമല്ല, പേരും കീർത്തിയുമായിരിക്കും അവരുടെ ലക്ഷ്യം. ചിലപ്പോൾ ഏതെങ്കിലും സ്വാർത്ഥം നേടുവാനുള്ള മാർഗമായിട്ടോ ഏതെങ്കിലും നിർബന്ധത്തിന് വഴങ്ങിയോ ആയിരിക്കാം അത്. ഇങ്ങനെയുള്ള കർമങ്ങളൊന്നും അല്ലാഹുവിങ്കൽ വിലപ്പോകുകയില്ലെന്ന് സ്പഷ്ടമാണ്.

തന്റെ കൊട്ടക്കോരികൊണ്ട് അൽപം വെള്ളം കോരുവാൻ, തന്റെ പേനകൊണ്ട് എന്തെങ്കിലുമൊന്ന് എഴുതുവാൻ, തന്റെ മൺവെട്ടികൊണ്ട് കുറച്ച് സമയം മണ്ണുകൊത്തുവാൻ, തന്റെ പറമ്പിൽകൂടി വല്ല ചുമടുംകൊണ്ട് നടന്നുപോകുവാൻ, സ്ഥലം ഒഴിവായിക്കൊണ്ട് പോകുന്ന തന്റെ വാഹനത്തിൽ കാൽനടപോകുന്ന ക്ഷീണിച്ച ഒരു സഹോദരന് അൽപനേരം കയറിയിരിക്കുവാൻ, പൊതുസ്ഥലങ്ങളിലും പൊതുവാഹനങ്ങളിലും ലേശമൊന്ന് നീങ്ങിക്കൊടുത്ത് മറ്റൊരാൾക്ക് ഇരിക്കുവാനുള്ള സൗകര്യം ഉണ്ടാക്കിക്കൊടുക്കുവാൻ എന്നിങ്ങിനെയുള്ള നിസ്സാരകാര്യങ്ങളിൽപോലും സൻമനസ്സുകാണിക്കാത്ത പലരെയും ധാരാളം കാണാവുന്നതാണ്. പട്ടിണികൊണ്ടോ മഹാരോഗം മുതലായവകൊണ്ടോ ഗതിമുട്ടി കഷ്ടപ്പെട്ടു സഹായത്തിന് യാചിച്ചുവരുന്നവരെ നിർദ്ദയം ആട്ടിക്കളയുന്നവരും ദുർല്ലഭമല്ല. അതേ സമയം അത്തരം വ്യക്തികളിൽപ്പെട്ട ചിലർപോലും സാധുസംരക്ഷണത്തിനും അഗതി ശുശ്രൂഷകൾക്കും വേണ്ടിയുള്ള സ്ഥാപനങ്ങൾക്കോ മറ്റോ വൻതുകകൾ സംഭാവന ചെയ്യുകയും ചെയ്തേക്കും! ഇത്തരം 'വമ്പിച്ച ഔദാര്യ'ങ്ങൾ അല്ലാഹുവിന്റെ പ്രീതിയോ പ്രതിഫലമോ ഉന്നംവെച്ചുകൊണ്ടുള്ളതാവാൻ തരമില്ല. അല്ലാഹുവിങ്കൽ നിന്നുള്ള പ്രതിഫലം പ്രതീക്ഷിക്കുവാൻ അതിൽ വകയുമില്ല. കാരണം, അതിൽ അവർക്ക് ഉദ്ദേശ്യശുദ്ധിയില്ലെന്നാണ് അവരുടെ മറ്റ് ചെയ്തികൾ തെളിയിക്കുന്നത്. അല്ലാഹുവിന്റെ നോട്ടം ഹൃദയത്തിലേക്കാണല്ലോ. യഥാർത്ഥമായ സേവനതൽപരതയും, ഉദാരമനസ്കതയും ഉള്ളവർ സന്ദർഭത്തിനും, കഴിവിനും അനുസരിച്ച് കിട്ടുന്ന അവസരം ഉപയോഗപ്പെടുത്തുവാൻ ശ്രമിക്കേണ്ടതാണ്. വലുപ്പചെറുപ്പമോ രഹസ്യപരസ്യമോ, മുഹൂർത്തവ്യത്യാസമോ നോക്കേണ്ടതില്ല; നോക്കുന്നതുമല്ല. والله اعلم

﴿ومن الله التوفيق لما يحب ويرضى وله الحمد والمنة﴾

سورة الكوثر

# 108. സൂറത്തുല്‍ കൗഥര്‍

മക്കഃയില്‍ അവതരിച്ചത് - വചനങ്ങള്‍ 3

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തില്‍.**

إِنَّآ أَعۡطَيۡنَٰكَ ٱلۡكَوۡثَرَ ﴿١﴾

**《1》 നിശ്ചയമായും നാം നിനക്ക് ധാരാളം (നന്മകള്‍) നല്‍കിയിരിക്കുന്നു.**

فَصَلِّ لِرَبِّكَ وَٱنۡحَرۡ ﴿٢﴾

**《2》 ആകയാല്‍, നിന്റെ റബ്ബിന് നീ നമസ്കരിക്കുകയും (ബലി) അറുക്കുകയും ചെയ്യുക.**

إِنَّ شَانِئَكَ هُوَ ٱلۡأَبۡتَرُ ﴿٣﴾

**《3》 നിശ്ചയമായും, നിന്നോട് വിദ്വേഷം വെക്കുന്നവന്‍ തന്നെയാണ് വാലറ്റവന്‍ [ഭാവിയില്ലാത്തവന്‍].**

---

《1》 إِنَّاأَعۡطَيۡنَاكَ നിശ്ചയമായും നാം നിനക്ക് നല്‍കി, തന്നു اَلۡكَوۡثَرَ ധാരാളമായത്, വളരെ നന്മ, കൗഥര്‍' 《2》 فَصَلِّ ആകയാല്‍ നീ നമസ്കരിക്കുക لِرَبِّكَ നിന്റെ റബ്ബിന് وَانۡحَرۡ അറുക്കുകയും (മൃഗബലി കൊടുക്കുകയും) ചെയ്യുക 《3》 إِنَّشَانِئَكَ നിശ്ചയമായും നിന്നോട് ഈര്‍ഷ്യത (പക- വിദ്വേഷം) കാണിക്കുന്നവന്‍ هُوَ അവന്‍ തന്നെ الأَبۡتَرُ (വാല്) അറ്റവന്‍, മുറിഞ്ഞുപോയവന്‍ (ഭാവി നഷ്ടപ്പെട്ടവന്‍)

---

اَلۡكَوۡثَر (കൗഥര്‍) എന്നാല്‍ 'ധാരാളമുള്ളത്', ധാരാളമായ നന്മ, വലിയ ധര്‍മിഷ്ടന്‍' എന്നൊക്കെ അര്‍ത്ഥമാകുന്നു. ഇബ്നു അബ്ബാസ്, ഇക്‌രിമഃ, സഈദുബ്നു ജുബൈര്‍, മുജാഹിദ്, ഹസന്‍ ബസ്വരീ (റ) മുതലായ പലരും الخير الكثير (ധാരാളമായ നന്മ) എന്നാണ് ഇവിടെ അര്‍ത്ഥം കല്‍പിച്ചിരിക്കുന്നത്. ഇഹത്തില്‍വെച്ചും പരത്തില്‍വെച്ചും നബിﷺക്ക് അല്ലാഹു ചെയ്തുകൊടുത്ത അനുഗ്രഹങ്ങള്‍ ധാരാളക്കണക്കിലുണ്ടെന്ന് പറയേണ്ടതി

ല്ലല്ലോ. സ്വർഗത്തിൽ അല്ലാഹു നബി തിരുമേനിﷺക്ക് നൽകുന്ന 'ഹൗദ്വുൽ കൗഥർ' (الحَوْضُ الكَوْثَر) എന്ന അരുവി -അല്ലെങ്കിൽ തടാകം- ആണ് അതുകൊണ്ടുദ്ദേശ്യമെന്നും പല മഹാൻമാരും പ്രസ്താവിച്ചിട്ടുണ്ട്. ഇബ്നുകഥീർ (റ) ചൂണ്ടിക്കാട്ടിയതുപോലെ, ഇതും ഇതല്ലാത്തതും അടക്കം അല്ലാഹു നബിﷺക്ക് നൽകിയ എല്ലാ അനുഗ്രഹങ്ങളും ആ വാക്കിൽ അടങ്ങുന്നുവെന്ന് വെക്കുന്നതിനാണ് കൂടുതൽ ഔചിത്യം കാണുന്നത്. ആ കണക്കറ്റ അനുഗ്രഹങ്ങളിൽ പ്രധാനമായ ഒന്നാണ് 'ഹൗദ്വുൽ കൗഥർ' എന്നുള്ളതിൽ സംശയമില്ല.

ആഇശഃ (റ)യോട് إِنَّآ أَعۡطَيۡنَٰكَ ٱلۡكَوۡثَرَ (നിനക്ക് നാം 'കൗഥർ' നൽകിയിരിക്കുന്നു) എന്ന വചനത്തെപ്പറ്റി ചോദിക്കപ്പെട്ടപ്പോൾ, 'അത് നിങ്ങളുടെ നബിക്ക് (സ്വർഗത്തിൽ) നൽകപ്പെട്ടിട്ടുള്ള അരുവിയാണ്' എന്ന മറുപടി പറഞ്ഞതായി ഇമാംബുഖാരീ (റ) ഉദ്ധരിച്ചിരിക്കുന്നു. റസൂൽﷺ പറഞ്ഞതായി ഇബ്നു ഉമർ (റ) നിവേദനം ചെയ്യുന്നു: 'എന്റെ 'ഹൗദ്' ഒരു മാസത്തെ വഴി അകലമുള്ളതാണ്. അതിന്റെ ഭാഗങ്ങൾ സമമാണ്, (സമചതുരത്തിലാണ്.) അതിലെ വെള്ളം പാലിനെക്കാൾ വെള്ളയായതും, അതിന്റെ വാസന കസ്തൂരിയെക്കാൾ നല്ലതും, അതിലെ കൂജ (പാനപാത്രം)കൾ ആകാശത്തെ നക്ഷത്രങ്ങൾ കണക്കെയുള്ളതുമാകുന്നു. അതിൽനിന്ന് ആരെങ്കിലും കുടിക്കുന്നപക്ഷം അവന് ഒരു കാലത്തും ദാഹം ഉണ്ടാകുകയില്ല.' (ബു; മു.) വേറെയും ഹദീഥുകൾ 'ഹൗദ്വുൽ കൗഥറി'നെ സംബന്ധിച്ച് വന്നിരിക്കുന്നു. സ്ഥലദൈർഘ്യം ഭയന്നു കൂടുതൽ ഉദ്ധരിക്കുന്നില്ല. നബിﷺക്ക് ശേഷം മതത്തിൽ അനാചാരങ്ങൾ ഉണ്ടാക്കിത്തീർത്തവർക്ക് അതിൽനിന്ന് കുടിക്കുവാൻ സാധിക്കുന്നതല്ലെന്ന് ബുഖാരി (റ) ഉദ്ധരിച്ച വേറെ ഒരു ഹദീഥിൽ വന്നിട്ടുള്ളത് ഇവിടെ പ്രത്യേകം പ്രസ്താവ്യമാകുന്നു.

മറ്റുള്ള പ്രവാചകൻമാർക്ക് ലഭിച്ചതുപോലെയുള്ള അനുഗ്രഹങ്ങൾക്ക് പുറമെ നബി തിരുമേനിﷺക്ക് പ്രത്യേകമായി ഇഹത്തിലും പരത്തിലും അല്ലാഹു നൽകിയിട്ടുള്ള അനുഗ്രഹങ്ങൾ നിരവധിയാണ്. അതുകൊണ്ട് അതിന് നന്ദിയായി നമസ്കാരകർമവും, ബലികർമവും നിർവ്വഹിക്കണമെന്ന് ഈ സൂറത്ത് മുഖേന അല്ലാഹു തിരുമേനിക്ക് ഉപദേശം നൽകുന്നു. ഈ ഉപദേശം നബി തിരുമേനിﷺ വേണ്ടും വണ്ണം സ്വീകരിച്ചുവന്നിട്ടുണ്ട് താനും. രാത്രിയിൽ അധികം സമയം നിന്ന് നമസ്കരിക്കുന്നതുമൂലം അവിടുത്തെ കാലിൽ നീരുകെട്ടിപ്പോകുമായിരുന്നു. അവിടുത്തെ പാപങ്ങൾ അല്ലാഹു പൊറുത്തുതന്നിരിക്കെ ഇത്രത്തോളം വിഷമിക്കുന്നത് എന്തിനാണെന്ന് ആഇശഃ (റ) ചോദിച്ചപ്പോൾ 'ഞാൻ ഒരു നന്ദിയുള്ള അടിമ ആകേണ്ടതല്ലേ?!' എന്നായിരുന്നു അവിടുന്ന് മറുപടി പറഞ്ഞത്. നമസ്കാരം വർദ്ധിപ്പിക്കുന്നതിൽ തിരുമേനിക്കുണ്ടായിരുന്ന അതീവ താൽപര്യം പ്രസിദ്ധമാണ്. മൃഗബലി നടത്തുന്ന കാര്യത്തിലും തിരുമേനി മുൻപന്തിയിൽ തന്നെയായിരുന്നു. വലിയ പെരുന്നാളിലും, ഹജ്ജിന്റെയും ഉംറഃയുടെയും അവസാനത്തിലും ധാരാളം ബലികർമം നടത്തുക അവിടുത്തെ പതിവായിരുന്നു.

നബി തിരുമേനിﷺക്ക് അവിടുത്തെ പ്രബോധന സംരംഭത്തിൽനിന്ന് പിൻതിരിപ്പിക്കുവാൻ തങ്ങൾ പ്രയോഗിക്കുന്ന എല്ലാ അടവുകളും പരാജയപ്പെടുന്നതിൽ ക്ഷുഭിതരായ ശത്രുക്കൾ തിരുമേനിയെക്കുറിച്ച് പലതും പറഞ്ഞുകൊണ്ടിരിക്കും. അക്കൂട്ടത്തിൽ, 'മുഹമ്മദ് അധികം താമസിയാതെ മരണമടയും, അതോടെ ഈ പുത്തൻ പ്രസ്ഥാനവും നശിച്ചുകൊള്ളും, അവന് ആൺമക്കൾ ജീവിക്കുന്നില്ല. അതുകൊണ്ട് അവന്റെ പ്രാതിനിധ്യം ഏറ്റെടുക്കുവാൻ ആളുണ്ടാകുകയില്ല, ആകയാൽ അവന് ഇവിടെ ഭാവിയില്ല' എന്നൊക്കെപ്പറഞ്ഞ് അവർ കൃതാർത്ഥത അടയും. ഇവരെക്കുറിച്ചാണ് അവസാനത്തെ

സൂക്തത്തിൽ പ്രസ്താവിക്കുന്നത്. യഥാർത്ഥത്തിൽ സംഭവിക്കുവാൻ പോകുന്നത് നേരെ മറിച്ചാണ്, നബിﷺയോട് വിദ്വേഷവും പകയും വെച്ചുപുലർത്തുന്ന അക്കൂട്ടരാണ് വാല റ്റക്കാർ, അവർക്കാണ് പിന്തുടർച്ചയില്ലാത്തത്, അവരുടെ പേരും പ്രശസ്തിയുമാണ് നശി ക്കാൻ പോകുന്നത്. നബിﷺയുടെ പിന്തുടർച്ചയും സ്മരണയും പ്രശസ്തിയുമെല്ലാം തന്നെ ലോകാവസാനം വരെ നിലനിൽക്കാതിരിക്കയില്ല എന്നൊക്കെയാണ് അവസാ നത്തെ വചനത്തിൽ സൂചിപ്പിക്കുന്നത്. സംഭവിച്ചതും അങ്ങനെത്തന്നെ. والله اعلم

﴿ولله الحمد والمنة﴾

سورة الكفرون

# 109.സൂറതുൽ കാഫിറൂൻ

മക്കഃയിൽ അവതരിച്ചത് – വചനങ്ങൾ 6

ഈ സൂറത്തും, സൂറത്തുൽ 'ഇഖ്ലാസ്വും' കഅ്ബഃയെ 'ത്വവാഫ്' (പ്രദക്ഷിണം) ചെയ്തുകഴിഞ്ഞശേഷമുള്ള സുന്നത്ത് നമസ്കാരത്തിൽ നബിﷺ ഓതാറുണ്ടായിരുന്നതായി ജാബിർ (റ) പ്രസ്താവിച്ചതായും, സ്വുബ്ഹ് നമസ്കാരത്തിന് മുമ്പുള്ള സുന്നത്ത് നമസ്കാരത്തിൽ തിരുമേനി രണ്ടും ഓതാറുണ്ടായിരുന്നതായി അബൂഹുറയ്റഃ (റ) പ്രസ്താവിച്ചതായും ഇമാം മുസ്ലിം (റ) രേഖപ്പെടുത്തിയിരിക്കുന്നു. സ്വുബ്ഹിന്റെ മുമ്പും മഗ്രിബിന്റെ ശേഷവുമുള്ള സുന്നത്ത് നമസ്കാരങ്ങളിൽ തിരുമേനി ഈ രണ്ട് സൂറത്തുകളും പലവട്ടം ഓതുകയുണ്ടായിട്ടുണ്ടെന്ന് അഹ്മദ്, തിർമദീ, ഇബ്നുമാജഃ (റ) മുതലായവർ ഉദ്ധരിച്ച ഹദീഥുകളിലും വന്നിരിക്കുന്നു. ഉറങ്ങുവാൻ കിടക്കുമ്പോൾ ഈ സൂറത്ത് ഓതുന്നത് നല്ലതാണെന്ന് കാണിക്കുന്ന ചില ഹദീഥുകൾ അഹ്മദും (റ) മറ്റും ഉദ്ധരിച്ചിട്ടുമുണ്ട്.

ഇബ്നുജരീർ, ഇബ്നു അബീഹാതിം (റ) എന്നിവർ ഉദ്ധരിക്കുന്ന ഒരു രിവായത്തിന്റെ സാരം ഇപ്രകാരമാണ്: ചില ക്വുറൈശീ നേതാക്കൾ നബിﷺയോട് ഇങ്ങനെ പറഞ്ഞു: 'മുഹമ്മദേ, ഞങ്ങളുടെ മതം നീ പിൻപറ്റുക, നിന്റെ മതം ഞങ്ങളും പിൻപറ്റാം. ഞങ്ങളുടെ ദൈവങ്ങളെ നീയും ആരാധിക്കുക, നിന്റെ ദൈവങ്ങളെ ഞങ്ങളും ആരാധിക്കാം. എന്നാൽ നിന്റേതാണ് ഉത്തമമെങ്കിൽ അതിൽ ഞങ്ങളും, ഞങ്ങളുടെതാണ് ഉത്തമമെങ്കിൽ അതിൽ നീയും ഭാഗഭാക്കാകുമല്ലോ. അപ്പോൾ നബിﷺ പറഞ്ഞു: معاذ لله ان اشرك به غيره' (അല്ലാഹുവിനോട് മറ്റൊന്നിനെ പങ്കുചേർക്കുന്നതിൽനിന്ന് ഞാൻ അവനോട് ശരണം തേടുന്നു!') ഇതിനെത്തുടർന്ന് ഈ സൂറത്ത് അവതരിച്ചു. അനന്തരം മസ്ജിദുൽ ഹറാമിൽവെച്ച് ക്വുറൈശീ പ്രമാണികളുടെ സാന്നിദ്ധ്യത്തിൽ തിരുമേനി ഈ അദ്ധ്യായം ഓതി വിളംബരം ചെയ്യുകയും ചെയ്തു.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

قُلۡ يَٰٓأَيُّهَا ٱلۡكَٰفِرُونَ ﴿١﴾

**﴿1﴾ (നബിയേ) പറയുക: 'ഹേ, അവിശ്വാസികളേ!-**

| | |
|---|---|
| لَآ أَعۡبُدُ مَا تَعۡبُدُونَ ﴿٢﴾ | ﴿2﴾ 'നിങ്ങൾ ആരാധിച്ചുവരുന്നതിനെ ഞാൻ ആരാധിക്കുന്നില്ല;- |
| وَلَآ أَنتُمۡ عَٰبِدُونَ مَآ أَعۡبُدُ ﴿٣﴾ | ﴿3﴾ 'ഞാൻ ആരാധിച്ചുവരുന്നതിനെ നിങ്ങളും ആരാധിക്കുന്നവരല്ല. |
| وَلَآ أَنَا۠ عَابِدٞ مَّا عَبَدتُّمۡ ﴿٤﴾ | ﴿4﴾ 'നിങ്ങൾ ആരാധിച്ചുവന്നതിനെ (അഥവാ നിങ്ങളുടെ ആരാധന) ഞാനും ആരാധിക്കുന്നവനല്ല;- |
| وَلَآ أَنتُمۡ عَٰبِدُونَ مَآ أَعۡبُدُ ﴿٥﴾ | ﴿5﴾ ഞാൻ ആരാധിച്ചുവന്നതിനെ (അഥവാ എന്റെ ആരാധന) നിങ്ങളും ആരാധിക്കുന്നവരല്ല. |
| لَكُمۡ دِينُكُمۡ وَلِيَ دِينِ ﴿٦﴾ | ﴿6﴾ നിങ്ങൾക്ക് നിങ്ങളുടെ മതം; എനിക്ക് എന്റെ മതം! |

﴿1﴾ قُلْ നീ പറയുക يَاأَيُّهَاالْكَافِرُونَ ഹേ അവിശ്വാസികളേ ﴿2﴾ لاأَعْبُدُ ഞാൻ ആരാധിക്കുന്നില്ല, ആരാധിക്കുന്നതല്ല مَاتَعْبُدُونَ നിങ്ങൾ ആരാധിക്കുന്നതിനെ ﴿3﴾ وَلاأَنْتُمْ നിങ്ങളുമല്ല عَابِدُونَ ആരാധിക്കുന്നവർ مَاأَعْبُدُ ഞാൻ ആരാധിക്കുന്നതിനെ ﴿4﴾ وَلاأَنَا ഞാനുമല്ല, ഞാനല്ലതാനും عَابِدٌ ആരാധിക്കുന്നവൻ مَّا عَبَدتُّمْ നിങ്ങൾ ആരാധിച്ചുവന്നതിനെ (നിങ്ങളുടെ ആരാധന) ﴿5﴾ وَلاأَنْتُمْ നിങ്ങളുമല്ല عَابِدُونَ ആരാധിക്കുന്നവർ مَاأَعْبُدُ ഞാൻ ആരാധിക്കുന്നതിനെ (എന്റെ ആരാധന) ﴿6﴾ لَكُمْ നിങ്ങൾക്ക് دِينُكُمْ നിങ്ങളുടെ മതം, നടപടി وَلِيَ എനിക്ക് دِينِ എന്റെ മതം, നടപടി

ഇസ്‌ലാമിന്റെ പരിപാവന സന്ദേശങ്ങൾ പ്രബോധനം ചെയ്യാനും, അത് പ്രായോഗികമായി നടപ്പിൽ വരുത്തുവാനുമാണല്ലോ നബിﷺ നിയുക്തനായിട്ടുള്ളത്. ഇസ്‌ലാമിന്റെ പ്രഥമവും പരമപ്രധാനവുമായ ലക്ഷ്യമാകട്ടെ, ശിർക്കിനെ നിർമാർജ്ജനം ചെയ്തു തൗഹീദിനെ സ്ഥാപിക്കുകയുമാണ്. മറ്റുള്ളതെല്ലാം ഈ ലക്ഷ്യത്തിന്റെ വിശദാംശങ്ങളും അനിവാര്യഫലങ്ങളുമാകുന്നു. അപ്പോൾ, ബഹുദൈവാരാധനയാകുന്ന ശിർക്കും, ഏകദൈവാരാധനയാകുന്ന തൗഹീദും തമ്മിൽ ഭാഗികമോ നാമമാത്രമോ ആയ സന്ധി പോലും ഉണ്ടാകുക സാധ്യമല്ല. രണ്ടും തമ്മിൽ പൂർവാപരവിരുദ്ധങ്ങളായിരിക്കയേ ഉള്ളൂ. ഈ യാഥാർത്ഥ്യം സുസ്പഷ്ടവും ഖണ്ഡിതവുമായ ഭാഷയിൽ ശക്തിയുക്തം തുറന്ന് പ്രഖ്യാപിക്കുന്ന ഒരു ചെറു അദ്ധ്യായമാണ് ഇത്. തൗഹീദിന്റെ മൗലികവശങ്ങളെ സുവ്യക്തമായ ഭാഷയിൽ സംക്ഷിപ്തമായി വിവരിക്കുന്ന ഒരു ചെറു അദ്ധ്യായമാണ് സൂറത്തുൽ ഇഖ്‌ലാസ്വ്. അപ്പോൾ, ഈ രണ്ട് സൂറത്തുകളും തമ്മിലുള്ള പൊരുത്തവും ബന്ധവും, അവയിലെ ആശയങ്ങളുടെ പ്രാധാന്യവും വ്യക്തമാണല്ലോ. മറ്റൊരു വിധത്തിൽ പറഞ്ഞാൽ لاَاِلَهَ اِلاَّ الله (അല്ലാഹു അല്ലാതെ ഒരു ആരാധ്യനുമില്ല) എന്ന കലിമതുത്തൗഹീദിന്റെ ആദ്യഭാഗമായ لاَاِلَهَ (ഒരാരാധ്യനുമില്ല) എന്നതിന്റെ വിശദീകരണമാണ് ഈ സൂറത്ത് എന്നും, അവസാനഭാഗമായ اِلاَّ الله (അല്ലാഹു ഒഴികെ) എന്നതിന്റെ വിശദീകരണമാണ് സൂഃ ഇഖ്‌ലാസ്വ് എന്നും പറയാം. ഈ രണ്ട് സൂറത്തുകൾക്കും നബി ﷺ വളരെ

പ്രാധാന്യം കൽപിച്ചിരുന്നതിന്റെ രഹസ്യം ഇതിൽനിന്ന് മനസ്സിലാക്കാമല്ലോ.

ഈ സൂറത്തിലെ ആശയം ഇങ്ങനെ സംഗ്രഹിക്കാം: അല്ലാഹുവിന് പുറമെ നിങ്ങൾ ആരാധിച്ചുവരുന്ന യാതൊരു ദൈവത്തെയും- അവ വിഗ്രഹങ്ങളാകട്ടെ, മറ്റെന്തെങ്കിലുമാകട്ടെ- ഞാൻ ആരാധിക്കുന്നില്ല. ഞാൻ അതിന് തയ്യാറുമില്ല. ഞാൻ ആരാധിച്ചുവരുന്നത് അല്ലാഹുവിനെമാത്രമാണ്. അവനെ നിങ്ങളും ആരാധിക്കുന്നില്ല. അതിന് നിങ്ങൾ തയ്യാറുമില്ല. നിങ്ങൾ നടത്തിവരുന്ന ശിർക്കുപരമായ ആരാധനാമുറകൾ ഒന്നും എനിക്ക് സ്വീകാര്യമല്ല. എന്റെ ആരാധനാമുറകൾ നിങ്ങളും സ്വീകരിക്കുന്നില്ല. എന്റെ ആരാധ്യനായ അല്ലാഹു നിർദ്ദേശിച്ചുതന്ന ആരാധനാ രൂപം മാത്രമാണ് ഞാൻ സ്വീകരിച്ചുവരുന്നത്. നിങ്ങൾ നടത്തിവരുന്ന ആരാധനകളാകട്ടെ, അവ നിങ്ങൾതന്നെ സ്വയം കെട്ടിയുണ്ടാക്കിയ ചില ചടങ്ങുകൾ മാത്രമാണ്. അതുകൊണ്ട് നാം തമ്മിൽ ഒരു കാലത്തും യോജിക്കുക എന്ന പ്രശ്നമേ ഇല്ല. നിങ്ങൾ നിങ്ങളുടെ മതവും നടപടിക്രമവും പിൻപറ്റിക്കൊള്ളുക. ഞാൻ എന്റെ മതവും നടപടിയും പിൻപറ്റിക്കൊള്ളാം. അതതിന്റെ ഫലം നമുക്ക് ഇരുകൂട്ടർക്കും വഴിയെ കണ്ടറിയുകയും ചെയ്യാം.

ഇബ്റാഹീം നബിﷺയും, അദ്ദേഹത്തോടൊപ്പം സത്യവിശ്വാസം സ്വീകരിച്ചവരും അവരുടെ ജനതയായ മുശ്രിക്കുകളോട് നാം തമ്മിൽ യാതൊരു ബന്ധവുമില്ലെന്നും, നിങ്ങൾ അല്ലാഹുവിൽ വിശ്വസിക്കുന്നതുവരേക്കും നാം തമ്മിൽ പ്രത്യക്ഷ ശത്രുതയാണുള്ളതെന്നും മറ്റും തുറന്നു പ്രഖ്യാപിച്ച വിവരം സൂറത്തുൽ മുംതഹിനഃ (الممتحنة)യിൽ അല്ലാഹു ഉദ്ധരിച്ചിരിക്കുന്നു. അതിൽ നിങ്ങൾക്ക് നല്ലതായ ഒരു മാതൃകയുണ്ട് എന്നും അതോടൊപ്പം നമ്മെ അല്ലാഹു ഉണർത്തുകയും ചെയ്തിരിക്കുന്നു. (സൂ: മുംതഹിനഃ 4 -ാം വചനം നോക്കുക) അതുപോലെയുള്ള ഒരു പ്രഖ്യാപനം ഈ സമുദായത്തിലെ മുശ്രിക്കുകളോടും ചെയ്യാനാണ് ഈ സൂറത്തിൽ അല്ലാഹു നബിﷺയോട് കൽപിക്കുന്നത്. നബിﷺയോടുള്ള കൽപന അവിടുത്തെ അനുയായികൾക്കും ബാധകമാണെന്ന് പറയേണ്ടതില്ലല്ലോ. والله اعلم

﴿اللهم لك الحمد والمنة﴾

سورة النّصر

# 110. സൂറതുന്നസ്വ്ർ

മദീനഃയിൽ അവതരിച്ചത് – വചനങ്ങൾ 3

بِسۡمِ ٱللَّهِ ٱلرَّحۡمَـٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

إِذَا جَآءَ نَصۡرُ ٱللَّهِ وَٱلۡفَتۡحُ ﴿١﴾

**﴾1﴿ അല്ലാഹുവിന്റെ സഹായവും, വിജയവും വന്നാൽ,-**

وَرَأَيۡتَ ٱلنَّاسَ يَدۡخُلُونَ فِي دِينِ ٱللَّهِ أَفۡوَاجٗا ﴿٢﴾

**﴾2﴿ അല്ലാഹുവിന്റെ മതത്തിൽ കൂട്ടംകൂട്ടമായി പ്രവേശിക്കുന്നതായി മനുഷ്യരെ നീ കാണുകയും (ചെയ്താൽ),-**

فَسَبِّحۡ بِحَمۡدِ رَبِّكَ وَٱسۡتَغۡفِرۡهُۚ إِنَّهُۥ كَانَ تَوَّابَۢا ﴿٣﴾

**﴾3﴿ അപ്പോൾ നീ നിന്റെ റബ്ബിനെ സ്തുതിച്ചുകൊണ്ട് 'തസ്ബീഹ്' [സതോത്രകീർത്തനം] ചെയ്തുകൊള്ളുക; അവനോട് പാപമോചനം തേടുകയും ചെയ്യുക. നിശ്ചയമായും അവൻ പശ്ചാത്താപം സ്വീകരിക്കുന്നവനാകുന്നു.**

---

﴾1﴿ إِذَا جَاءَ വന്നാൽ, വരുമ്പോൾ نَصۡرُ اللَّهِ അല്ലാഹുവിന്റെ സഹായം وَالْفَتْحُ വിജയവും, തുറവിയും ﴾2﴿ وَرَأَيْتَ നീ കാണുകയും (ചെയ്താൽ) النَّاسَ മനുഷ്യരെ يَدْخُلُونَ അവർ പ്രവേശിക്കുന്നതായി فِي دِينِ اللَّهِ അല്ലാഹുവിന്റെ മതത്തിൽ أَفْوَاجًا കൂട്ടങ്ങളായി, കൂട്ടംകൂട്ടമായി ﴾3﴿ فَسَبِّحْ അപ്പോൾ (എന്നാൽ) നീ തസ്ബീഹ് നടത്തിക്കൊള്ളുക بِحَمْدِ സ്തുതിച്ചുകൊണ്ട്, സ്തുതിയോടെ رَبِّكَ നിന്റെ റബ്ബിനെ, റബ്ബിന്റെ وَاسْتَغْفِرْهُ അവനോട് പാപമോചനം തേടുകയും ചെയ്യുക إِنَّهُ كَانَ നിശ്ചയമായും അവൻ ആകുന്നു

(ആണ്) تَوَّابًا പശ്ചാത്താപം സ്വീകരിക്കുന്നവൻ

നബി തിരുമേനിﷺയുടെ വിയോഗത്തിന് അൽപം മുമ്പായി അവതരിച്ച ഒരു സൂറത്താണിത്. അവർണനീയമായ ത്യാഗങ്ങളും ഞെരുക്കങ്ങളും സഹിച്ചുകൊണ്ട് ഏതാണ്ട് ഇരുപത്തിമൂന്ന് കൊല്ലക്കാലം നടത്തിവന്ന അവിശ്രമ പരിശ്രമങ്ങൾക്ക് പൂർണവിജയം സിദ്ധിച്ചുകഴിഞ്ഞിരിക്കുകയാണ്. അതുകൊണ്ട് അവിടുത്തെ കണ്ണിന് കുളിർമയും, മനസ്സിന് സംതൃപ്തിയും കൈവന്നിരിക്കുന്നു. അല്ലാഹു അവന്റെ ദീനിനെ– ഇസ്‌ലാംമതത്തെ– സഹായിച്ചു. അവന്റെ നബിയെയും സഹായിച്ചു. ആ സത്യമതത്തിനെതിരിൽ എന്തെന്നില്ലാതെ കോലാഹലം നടത്തി കുപ്രസിദ്ധി നേടിയ വിരുദ്ധ ശക്തികളെല്ലാം മലപോലെവന്നു മഞ്ഞുപോലെ നീങ്ങിപ്പോയി. വിഗ്രഹാദി വിവിധ ദൈവങ്ങളുടെ കൂത്തരംഗായിരുന്ന അറേബ്യാഉപഭൂഖണ്ഡത്തിൽനിന്ന് ഇസ്‌ലാമിന്റെ ശത്രുക്കളാകുന്ന ശിർക്കിന്റെ അനുയായികളും, അവരുടെ ദൈവങ്ങളും നിഷ്കാസനം ചെയ്യപ്പെട്ടു. അല്ലാഹുവിന്റെ മതമാകുന്ന ഇസ്‌ലാമിന്റെ പതാക എല്ലായിടത്തും ഉയർന്നു. അറേബ്യ മുഴുവനും സത്യവിശ്വാസത്തിന്റെയും മനുഷ്യത്വത്തിന്റെയും നാടായി മാറി. അയൽപക്കങ്ങളിൽ നിലവിലുള്ള കുഫ്റിന്റെ സാമ്രാജ്യങ്ങളിലെ മഹാരഥന്മാർ തങ്ങളുടെ ഭാവിയെ ഉൽകണ്ഠയോടെ ഉറ്റുനോക്കിക്കൊണ്ടിരിക്കുകയാണ്. 'മക്കാവിജയ'മാകുന്ന 'വിജയങ്ങളുടെ വിജയം' കഴിഞ്ഞതോടെ ഇസ്‌ലാമിനെ ആശ്ലേഷിക്കുവാനായി നാനാപ്രദേശങ്ങളിൽനിന്നും ആൾക്കൂട്ടങ്ങൾ തുടരെത്തുടരെ മദീനഃയിലേക്ക് പ്രവഹിച്ചുകൊണ്ടിരിക്കുന്നു. പുറംനാടുകളിൽ ഇസ്‌ലാമിന്റെ സന്ദേശവും വിജ്ഞാനവും പ്രചരിപ്പിക്കുവാനും, അതിന്റെ പതാക പറപ്പിക്കുവാനും നബി തിരുമേനിﷺയുടെ ശിക്ഷണം ലഭിച്ച പ്രഗത്ഭരായ ശിഷ്യഗണങ്ങൾ അവിടുത്തെ പ്രതിനിധാനം ചെയ്യാൻ സജ്ജമായിരിക്കുന്നുമുണ്ട്.

ചുരുക്കത്തിൽ, നബി തിരുമേനിﷺയുടെ ദൗത്യലക്ഷ്യം പൂർത്തിയായിക്കഴിഞ്ഞിരിക്കയാണ്. അഥവാ ഇഹത്തിൽവെച്ച് അവിടുത്തേക്ക് സിദ്ധിക്കേണ്ടുന്ന സഹായവാഗ്ദാനങ്ങൾ കിട്ടിക്കഴിഞ്ഞു. ഇസ്‌ലാമിന് വിജയവും സിദ്ധിച്ചു; ജനങ്ങൾ കൂട്ടംകൂട്ടമായി വന്നു ഇസ്‌ലാമിൽ പ്രവേശിക്കുന്നത് അവിടുത്തേക്ക് കണ്ടാനന്ദിക്കുമാറാകുകയും ചെയ്തു. എനി, അവിടുത്തേക്ക്‌വേണ്ടി അല്ലാഹു തന്റെ അടുക്കൽ ഒരുക്കിവെച്ചിട്ടുള്ളതും, എല്ലാറ്റിനെക്കാളും ഉപരിയായതുമായ അനുഗ്രഹങ്ങൾ നൽകുവാനിരിക്കുന്നു. അതിനായി, അല്ലാഹു അവന്റെ തിരുദൂതരെ അവന്റെ പരിശുദ്ധ സന്നിധിയിലേക്ക് സ്വാഗതം ചെയ്യുകയാണ്. ഈ സൂറത്ത് മുഖേന. അഥവാ, ആ യാത്രക്ക് ഒരുങ്ങിക്കൊള്ളുവാനുള്ള സൂചനയാണ് ഇതിലുള്ളത്. യാത്രക്ക്മുമ്പായി, ഇതേവരെ ലഭിച്ച വമ്പിച്ച അനുഗ്രഹങ്ങൾക്കും നേട്ടങ്ങൾക്കും നന്ദിയായി അവ ന് സ്തുതികീർത്തനവും, സ്തോത്രകീർത്തനവും, ചെയ്യണമെന്നും, വല്ല വിധേനയും വന്നുവശായേക്കാനിടയുള്ള അബദ്ധങ്ങളും വീഴ്ചകളും മാപ്പുചെയ്തുകിട്ടുവാൻവേണ്ടി അവനോട് പാപമോചനം തേടണമെന്നും ഉപദേശിക്കുകയും ചെയ്തിരിക്കുന്നു. അഥവാ –സൂറത്തുൽ ഇൻശിറാഹി (الانشراح)ന്റെ അവസാനത്തിൽ കണ്ടതുപോലെ– ഞെരുക്കവും ഭാരവും നീങ്ങി എളുപ്പവും സൗകര്യവും ലഭിച്ചു കഴിഞ്ഞ സ്ഥിതിക്ക് എനി, അല്ലാഹുവിന്റെ സാമീപ്യവും പ്രീതിയും കൂടുതൽ ലഭിക്കുവാൻ ശ്രമിക്കുകയും, അതിന് വേണ്ടത് പ്രവർത്തിക്കുകയും ചെയ്തുകൊള്ളണമെന്ന് താൽപര്യം.

പ്രവാചകൻമാർ പാപങ്ങളിൽനിന്ന് സുരക്ഷിതരായിരിക്കുമെന്നിരിക്കെ, പാപമോചനം തേടുവാൻ നബിﷺയോട് കൽപിച്ചത് എന്തുകൊണ്ടാണെന്ന് വല്ലവരും സംശയിച്ചേക്കാം. നബിമാരുടെ പാപങ്ങൾകൊണ്ടുള്ള വിവക്ഷയെപ്പറ്റി സൂ: ഫത്ഹ്: 2 ന്റെയും

സൂ:മുഹമ്മദ്: 19 ന്റെയും, സൂ: സ്വാദ് 34 – 38 ന്റെയും വ്യാഖ്യാനങ്ങളിൽ നാം വിവരിച്ചു കഴിഞ്ഞിട്ടുണ്ട്. കൂടുതൽ വിവരം അവിടങ്ങളിൽ നോക്കുക. നബിമാരുടെ ഉന്നത പദവി വെച്ചുനോക്കുമ്പോൾ, അവരുടെ പക്കൽ വന്നേക്കാവുന്ന കേവലം നിസ്സാരമായ വീഴ്ച കളും അവരെ സംബന്ധിച്ചിടത്തോളം പാപങ്ങളായി ഗണിക്കപ്പെട്ടേക്കും. എന്നല്ലാതെ, കുറ്റകരമോ നിഷിദ്ധമോ ആയ തെറ്റുകുറ്റങ്ങൾ അവർ ചെയ്യുമെന്ന് ഇതിനർത്ഥമില്ല. കൂടാതെ, നബിമാർ ജീവിച്ചിരിപ്പുള്ളപ്പോൾ തങ്ങളുടെ സമുദായമദ്ധ്യേ നടമാടുന്ന പാക പ്പിഴവുകളിൽ ഒരു ബാധ്യത അവർക്കും ഉണ്ടായിരിക്കാവുന്നതുമാണ്. അതോടുകൂടി, നബി തിരുമേനിﷺ അവിടുത്തെ സമുദായത്തിന്റെ പാപമോചനത്തിനുവേണ്ടി പ്രാർത്ഥി ക്കുവാൻ കൽപിക്കപ്പെട്ടിട്ടുമുണ്ട്. (സൂ: മുഹമ്മദ്: 9) ഇങ്ങനെ പല നിലക്കും ആയി രിക്കാം നബിﷺയോട് പാപമോചനം തേടുവാൻ കൽപിച്ചത്. അല്ലാഹുവിനറിയാം. ഏതാ യാലും, നബി തിരുമേനിﷺ പോലും അല്ലാഹുവിനോട് പാപമോചനം തേടുവാൻ കല്പി ക്കപ്പെട്ടിരിക്കുമ്പോൾ– തിരുമേനിയാകട്ടെ, അത് അവിടുത്തെ നിത്യപതിവാക്കി നമുക്ക് മാതൃക കാണിച്ചുതന്നിട്ടുമുണ്ട്– നാമെല്ലാവരും അതിന് കൂടുതൽ കടമപ്പെട്ടവരാണെന്ന് വ്യക്തം. ആ നിലക്ക് ഈ കൽപന നമ്മെ സംബന്ധിച്ചിടത്തോളം കൂടുതൽ ശക്തമായ ഒരു ഉപദേശപാഠം കൂടിയാണ്.

ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചതായി ബുഖാരി (റ) ഉദ്ധരിച്ച ഒരു ഹദീഥിന്റെ സാരം ഇപ്രകാരമാണ്: 'ബദ്ർ യുദ്ധത്തിൽ പങ്കെടുത്തിരുന്ന വൃദ്ധൻമാരോടൊപ്പം എന്നെയും ഉമർ (റ) അദ്ദേഹത്തിന്റെ സദസ്സിൽ പ്രവേശിപ്പിക്കാറുണ്ടായിരുന്നു. അതി നെപ്പറ്റി ചിലരുടെ മനസ്സിൽ വെറുപ്പ് തോന്നിയിരിക്കണം. അവർ പറഞ്ഞു: 'എന്താണ് (ഈ ചെറുപ്രായക്കാരനായ) ഇവനെ ഞങ്ങളുടെ കൂട്ടത്തിൽ ചേർക്കുവാൻ? ഞങ്ങൾക്ക് ഇവനെപ്പോലെയുള്ള മക്കളും കൂടിയുണ്ടല്ലോ.' അപ്പോൾ, ഉമർ (റ) പറഞ്ഞു: 'ഇയാൾ നിങ്ങൾക്കറിയാവുന്ന ആളാണല്ലോ' ***(*)*** അങ്ങനെ, ഒരു ദിവസം ഉമർ (റ) അവരെയെല്ലാം വിളിച്ചുവരുത്തി. കൂട്ടത്തിൽ എന്നെയും ചേർത്തു. അന്ന് എന്നെ അവരുടെ കൂട്ടത്തിൽ ക്ഷണിച്ചത് അവർക്ക് എന്നെപ്പറ്റി മനസ്സിലാക്കിക്കൊടുക്കുവാനായിരുന്നുവെന്നാണ് ഞാൻ വിചാരിക്കുന്നത്. എന്നിട്ട് അദ്ദേഹം ചോദിച്ചു: إِذَا جَاءَ نَصْرُ اللَّهِ وَالْفَتْحُ (അല്ലാഹുവിന്റെ സഹായവും വിജയവും വന്നാൽ...) എന്ന് അല്ലാഹു പറഞ്ഞതിനെപ്പറ്റി നിങ്ങൾ എന്ത് പറയുന്നു? അവരിൽ ചിലർ പറഞ്ഞു: നമുക്ക് സഹായം ലഭിക്കുകയും, വിജയം സിദ്ധി ക്കുകയും ചെയ്യുമ്പോൾ നാം അല്ലാഹുവിനെ സ്തുതിക്കുകയും, അവനോട് പാപമോ ചനം തേടുകയും ചെയ്യണമെന്ന് അല്ലാഹു നമ്മോട് കൽപ്പിക്കുകയാണ്.വേറെ ചിലർ ഒന്നും പറയാതെ മൗനം അവലംഭിക്കുകയും ചെയ്തു. അപ്പോൾ അദ്ദേഹം എന്നോട്: 'അങ്ങനെത്തന്നെയാണോ താനും പറയുന്നത്– ഇബ്നു അബ്ബാസേ?!' എന്ന് ചോദിച്ചു. 'അല്ല' എന്ന് ഞാൻ പറഞ്ഞു. അദ്ദേഹം ചോദിച്ചു: 'താൻ എന്തുപറയുന്നു?' അപ്പോൾ ഞാൻ ഇങ്ങനെ മറുപടി പറഞ്ഞു: 'അത് റസൂൽ തിരുമേനിﷺയുടെ ആയുഷ്കാലാ വധി അറിയിച്ചുകൊടുത്തതാണ്. അതായത്, അല്ലാഹുവിന്റെ സഹായവും വിജയവും വന്നാൽ അത് നിന്റെ അവധിയുടെ അടയാളമാണ്. അപ്പോൾ നിന്റെ റബ്ബിനെ സ്തുതി

***(*) നബിﷺയുടെ പ്രിയപ്പെട്ട പിതൃവ്യപുത്രനും, ക്വുർആനെ സംബന്ധിച്ച് കൂടു തൽ അറിയുന്ന ദേഹവുമാണെന്ന് നിങ്ങൾക്കറിയാമല്ലോ. ആ നിലക്ക് അദ്ദേഹത്തിന്റെ ചെറുപ്രായം ഗൗനിക്കപ്പെടേണ്ടതില്ല എന്ന് സാരം. നബി തിരുമേനിﷺ ചരമം പ്രാപി ക്കുമ്പോൾ അദ്ദേഹത്തിന് ഏറെക്കുറെ 13 വയസ്സ് മാത്രമേ പ്രായമുണ്ടായിരിക്കയു ള്ളു.***

ച്ചുകൊണ്ട് നീ 'തസ്ബീഹ്' നടത്തുകയും, അവനോട് പാപമോചനം തേടുകയും ചെയ്തു കൊള്ളുക (എന്ന് താൽപര്യം)'. ഇത് കേട്ടപ്പോൾ ഉമർ (റ) പറഞ്ഞു: 'താൻ പറയുന്നത ല്ലാതെ അതിൽനിന്ന് ഞാനും മനസ്സിലാക്കുന്നില്ല.' (ബു.)

ഈ സൂറത്തിൽ അടങ്ങിയ സൂചനയാണ് ഇബ്നു അബ്ബാസ് (റ) ചൂണ്ടിക്കാട്ടിയത്. വേറെയും പല സംഗതികളും ഈ ഹദീഥിൽനിന്ന് ഗ്രഹിക്കുവാനുണ്ട്. നമ്മുടെ സന്ദർഭം അതല്ലാത്തതുകൊണ്ട് ആ വിവരണത്തിന് ഇവിടെ മുതിരുന്നില്ല. ഈ സൂറത്ത് അവത രിച്ചപ്പോൾ, റസൂൽ തിരുമേനിﷺ قدنعيت الى نفسى (എനിക്ക് എന്റെ മരണവാർത്ത അറിയി ക്കപ്പെട്ടു.) എന്ന് പറഞ്ഞതായി അഹ്മദും ബൈഹക്വീയും (റ) രേഖപ്പെടുത്തിയിട്ടുമു ണ്ട്. ഈ സൂറത്തിന് سورة التوديع (യാത്ര അയപ്പിന്റെ അദ്ധ്യായം) എന്നും പേർ പറയപ്പെ ട്ടിട്ടുള്ളത് ഇതുകൊണ്ടാണ്.

ബുഖാരി, മുസ്‌ലിം (റ) മുതലായവർ രേഖപ്പെടുത്തുന്ന ഒരു ഹദീഥിൽ ഇപ്രകാരം വന്നിരിക്കുന്നു: 'ക്വുർആന്റെ താൽപര്യം സ്വീകരിച്ചുകൊണ്ട് (ഈ സൂറത്തിലെ നിർദ്ദേ ശപ്രകാരം) റുകൂഇലും, സുജൂദിലും വളരെ പ്രാവശ്യം നബിﷺ ഇങ്ങനെ പറയാറുണ്ടാ യിരുന്നു: سُبْحَانَكَ اللَّهُمَّ رَبَّنَا وَبِحَمْدِكَ اللَّهُمَّ اغْفِرْلِى (ഞങ്ങളുടെ രക്ഷിതാവായ അല്ലാഹുവേ, നിന്നെ സ്തുതിക്കുന്നതോടൊപ്പം നിനക്ക് ഞാൻ സ്തോത്രകീർത്തനം ചെയ്യുന്നു. അല്ലാഹു വേ, എനിക്ക് പൊറുത്ത് തരേണമേ!)' റസൂൽﷺ അവിടുത്തെ അവസാനകാലത്ത് سبحان الله وبحمده استغفر الله وأتوب إليه (അല്ലാഹുവിനെ സ്തുതിക്കുന്നതോടൊപ്പം ഞാൻ അവന് സ്തോത്രകീർത്തനം ചെയ്യുന്നു. അല്ലാഹുവിനോട് ഞാൻ പാപമോചനം തേടുകയും, അവങ്കലേക്ക് ഞാൻ പശ്ചാത്തപിച്ച് മടങ്ങുകയും ചെയ്യുന്നു) എന്ന് അധികം പറയാറു ണ്ടായിരുന്നുവെന്ന് ആഇശഃ (റ) പ്രസ്താവിച്ചതായി അഹ്മദും (റ) ഉദ്ധരിച്ചിരിക്കുന്നു. നബിﷺയുടെ അവസാനകാലത്ത് അവിടുന്ന് നിൽക്കുമ്പോഴും, ഇരിക്കുമ്പോഴും, വരു മ്പോഴും പോകുമ്പോഴുമെല്ലാം തന്നെ سُبْحَانَ اللهِ وَبِحَمْدِهِ എന്ന് പറഞ്ഞിരുന്നുവെന്ന് ഉമ്മു ഹാനീ (റ) പ്രസ്താവിച്ചതായി മുസ്‌ലിമും (റ) ഉദ്ധരിക്കുന്നു. മുമ്പില്ലാത്ത ഈ പതി വിന് കാരണം ചോദിച്ചപ്പോൾ, ഈ സൂറത്തിൽ പ്രസ്താവിച്ചഅടയാളം കണ്ടതുകൊ ണ്ടാണെന്ന് തിരുമേനി മറുപടി പറഞ്ഞതായും ആ രണ്ട് ഹദീഥുകളിലും പ്രസ്താവിക്ക പ്പെട്ടിരിക്കുന്നു.

**نحمد اللّه ونستغفره ونتوب اليه**

**وله المنه والفضل**

سورة اللّهب

# 111. സൂറതുല്ലഹബ്

(ഈ അദ്ധ്യായത്തിന് സൂറത്ത് 'തബ്ബത്ത്' (تَبَّتْ) എന്നും, സൂ: 'മസദ്' (الْمَسَد) എന്നും പേരുണ്ട്. ഈ വാക്കുകളുടെ അർത്ഥം താഴെ കാണാം.)

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 5

സൂറത്ത് ശുഅറാഇലെ 214 -ാം സൂക്തമായ وَأَنذِرْ عَشِيرَتَكَ الأَقْرَبِينَ (നിന്റെ അടുത്ത ബന്ധുക്കൾക്ക് താക്കീത് നൽകുക) എന്ന വചനം അവതരിച്ചപ്പോൾ, നബിﷺ സഫാ കുന്നിൻ മുകളിൽ കയറി അടുത്ത കുടുംബങ്ങളെയെല്ലാം വിളിച്ചുവരുത്തി. 'ഞാൻ അല്ലാഹുവിന്റെ ശിക്ഷയെക്കുറിച്ച് നിങ്ങളെ താക്കീത് ചെയ്യാൻ അയക്കപ്പെട്ട ദൂതനാണ്' എന്ന് അവരെ പൊതുവായും, ഓരോരുത്തരെ പേരുവിളിച്ചു പ്രത്യേകം പ്രത്യേകമായും അറിയിക്കുകയുണ്ടായി. ഈ അവസരത്തിൽ തിരുമേനിയുടെ പിതൃവ്യനായ അബൂലഹബ് കൈകുടഞ്ഞ് എഴുന്നേറ്റുകൊണ്ട് ഇങ്ങനെ പറഞ്ഞു: تبالك سائر الايام الهذا جمعتنا(എല്ലാ നാളുകളിലും– കാലം മുഴുവനും –നിനക്ക് നാശം! ഇതിന് വേണ്ടിയാണോ ഞങ്ങളെ നീ ഒരുമിച്ചുകൂട്ടിയത്?!) ഇതിനെത്തുടർന്ന് ഈ സൂറത്ത് അവതരിച്ചു. ബുഖാരിയും മുസ്‌ലിമും (റ) ഉദ്ധരിച്ചിട്ടുള്ള ഈ സംഭവത്തിന്റെ പൂർണരൂപം സൂ: ശുഅറാഇൽ നാം ഉദ്ധരിച്ചിരിക്കുന്നു.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

تَبَّتۡ يَدَآ أَبِي لَهَبٖ وَتَبَّ ﴿١﴾

**《1》 അബൂലഹബിന്റെ ഇരുകരങ്ങൾ (നഷ്ടമടഞ്ഞു) നശിക്കട്ടെ! അവൻ (ശാപമടഞ്ഞു) നശിച്ചുതാനും.**

مَآ أَغۡنَىٰ عَنۡهُ مَالُهُۥ وَمَا كَسَبَ ﴿٢﴾

**《2》 അവന് അവന്റെ ധനവും, അവൻ സമ്പാദിച്ചുവെച്ചതും ഉപകാരപ്പെട്ടിട്ടില്ല.**

سَيَصۡلَىٰ نَارٗا ذَاتَ لَهَبٖ ۝٣

《3》 ജ്വാലയുള്ളതായ ഒരഗ്നിയിൽ [നരകത്തിൽ] അവൻ വഴിയെ കടന്നെരിയും!

وَٱمۡرَأَتُهُۥ حَمَّالَةَ ٱلۡحَطَبِ ۝٤

《4》 അവന്റെ ഭാര്യയും- (അതെ, ആ) വിറകുചുമട്ടുകാരി. (അവളും കടന്നെരിയും)!

فِي جِيدِهَا حَبۡلٞ مِّن مَّسَدِۭ ۝٥

《5》 അവളുടെ കഴുത്തിൽ (ഈത്തനാരിനാൽ) പിരിച്ച ഒരു ചൂടിക്കയർ ഉണ്ടായിരിക്കും.

---

《1》 تَبَّتۡ നശിക്കട്ടെ, നഷ്ടപ്പെട്ടു, വലയട്ടെ يَدَآ أَبِي لَهَبٖ അബൂലഹബിന്റെ ഇരുകരങ്ങൾ, കൈകൾ وَتَبَّ അവൻ നശിക്കയും ചെയ്തിരിക്കുന്നു, അവനും നശിക്കട്ടെ 《2》 مَآ أَغۡنَىٰ പര്യാപ്തമാക്കിയില്ല, ഉപകാരപ്പെട്ടില്ല, ഐശ്വര്യമാക്കിയിട്ടില്ല عَنۡهُ مَالُهُۥ അവന് അവന്റെ ധനം وَمَا كَسَبَ അവൻ സമ്പാദിച്ചതും 《3》 سَيَصۡلَىٰ വഴിയെ അവൻ കടന്നെരിയും نَارٗا ഒരു അഗ്നിയിൽ ذَاتَ لَهَبٖ ജ്വാലയുള്ളതായ 《4》 وَٱمۡرَأَتُهُۥ അവന്റെ സ്ത്രീ (ഭാര്യ)യും حَمَّالَةَ ചുമട്ടുകാരി ٱلۡحَطَبِ വിറക് 《5》 فِي جِيدِهَا അവളുടെ കഴുത്തിലുണ്ട്, കഴുത്തിലുണ്ടാകും حَبۡلٞ ഒരു കയർ مِّن مَّسَدِۭ (ഈത്തനാരിന്റെ) ചൂടിയുടെ, പിരിച്ച ചൂടി കൊണ്ടുള്ള

---

നബി തിരുമേനിﷺയുടെ പിതൃവ്യൻ അബൂലഹബിന്റെ സാക്ഷാൽ പേർ 'ഉസ്സാ' എന്ന വിഗ്രത്തിന്റെ അടിമ എന്നർത്ഥമുള്ള അബ്ദുൽ ഉസ്സാ (عبد العزى) എന്നത്രെ. അബൂലഹബിന്റെ മുഖം വളരെ ശോഭയും തെളിവും ഉണ്ടായിരുന്നതുകൊണ്ടാണ് 'അബൂലഹബ്' എന്ന പേരിൽ അയാൾ അറിയപ്പെട്ടത് എന്ന് പറയപ്പെടുന്നു. അപ്പോൾ, ജ്വലിക്കുന്ന മുഖമുള്ളവൻ എന്ന ഉദ്ദേശ്യത്തിലായിരിക്കും ആ പേര് വന്നത്. (*) മുകളിൽ ഉദ്ധരിച്ച ഹദീഥിൽ കണ്ടതുപോലെ, നബിﷺ തൗഹീദിന്റെ പ്രബോധനം എപ്പോൾ തുടങ്ങിയോ അപ്പോൾ മുതൽ അവൻ നബിﷺയുടെ ശത്രുവായി പ്രത്യക്ഷപ്പെട്ടു. മരണംവരെ കഠിന വൈരം തുടരുകയും ചെയ്തു. അബൂലഹബിനെപ്പോലെത്തന്നെ നബിﷺയുടെ ഒരു പിതൃവ്യനായിരുന്നു അബൂത്വാലിബും. എന്നാൽ, അദ്ദേഹം തിരുമേനിയുടെ വാത്സല്യം നിറഞ്ഞ രക്ഷാകർത്താവായിരുന്നുവെന്ന് മാത്രമല്ല, അദ്ദേഹം ശിർക്കിൽ ഉറച്ചുനിന്നുകൊണ്ടുതന്നെ തിരുമേനിയെ മരണംവരെ തന്നാൽ കഴിയുംവിധം സഹായിച്ചുകൊണ്ടിരിക്കുകയും ചെയ്തു. അബൂലഹബാകട്ടെ ചുരുങ്ങിയപക്ഷം സ്വന്തം സഹോദരപുത്രനെന്ന നിലക്ക് ഉപദ്രവിക്കാതിരിക്കുകയെങ്കിലും ചെയ്തില്ല. നേരെമറിച്ച് കിട്ടിയ അവസരമെല്ലാം തിരുമേനിയെ ഉപദ്രവിക്കുവാനും അപമാനിക്കുവാനും വിനിയോഗിക്കയാണ് ചെയ്തത്. തിരുമേനിയും അബൂലഹബും അയൽവാസികളുമായിരുന്നു. തിരുമേനിയുടെ വാതിൽക്കൽ മലിനവസ്തുക്കൾ വലിച്ചിടുവാനാണ് ആ അയൽപ

---

***(*) ഏതെങ്കിലും ഒരു വസ്തുവോട് أَبُو، أَخُو (പിതാവ്, സഹോദരൻ) എന്നീ വാക്കുകൾ ചേർത്ത് ആ വസ്തുവിന്റെ ആൾ എന്ന അർത്ഥത്തിൽ ഉപയോഗിക്കുക അറബികളിൽ പതിവുണ്ട്.***

ക്കബന്ധം ആ മനുഷ്യൻ ഉപയോഗിച്ചത്. ഖുറൈശികളുടെ ഒരു നേതാവുംകൂടിയായിരുന്നതുകൊണ്ട് കൂടുതൽ ഉപദ്രവം നടത്താനുള്ള സാഹചര്യവും കഴിവും അവന്നുണ്ടായിരിക്കുമല്ലോ.

റബീഅത്തുബ്നു അബ്ബാദ് (റ) പറയുകയാണ്: 'ഞാൻ 'ജാഹിലിയ്യത്തി'ലായിരുന്ന അവസരത്തിൽ 'ദുൽമജാസ്' ഉത്സവച്ചന്തയിൽവെച്ച് റസൂൽﷺ ഇപ്രകാരം പറയുന്നത് ഞാൻ കാണുകയുണ്ടായി: قَوْلوا لاَ اِلَهَ الا الله (അല്ലാഹു അല്ലാതെ ആരാധ്യനില്ല എന്ന് നിങ്ങൾ പറഞ്ഞുകൊള്ളുവിൻ. എന്നാൽ നിങ്ങൾക്ക് വിജയം ലഭിക്കും). ജനങ്ങൾ അദ്ദേഹത്തിന്റെ അടുക്കൽ ഒരുമിച്ചുകൂടിയിട്ടുണ്ടായിരുന്നു. മുഖപ്രകാശമുള്ളവനും കോങ്കണ്ണനും (കണ്ണുപിരിച്ചുനോക്കുന്നവനും) ആയ ഒരു മനുഷ്യൻ അദ്ദേഹത്തിന്റെ പിന്നിൽനിന്ന് ഇങ്ങനെ പറയുന്നുണ്ടായിരുന്നു. انه صابئ كاذب (ഇവൻ മതം മാറിയവനാണ്, കള്ളം പറയുന്നവനാണ്.) അദ്ദേഹം പോകുന്നിടത്തെല്ലാം ഈ മനുഷ്യനും പിന്തുടർന്നുകൊണ്ടിരുന്നു. ഇയാളെപ്പറ്റി ഞാൻ ചോദിച്ചറിഞ്ഞപ്പോൾ, അത് അദ്ദേഹത്തിന്റെ പിതൃവ്യൻ അബൂലഹബാണെന്ന് ആളുകൾ പറഞ്ഞു.' (അ; ത്വ)

ഇസ്‌ലാമിൽ വിശ്വസിച്ചില്ലെങ്കിൽപോലും പല നിലക്കും നബിﷺയെ സഹായിക്കേണ്ടിയിരുന്ന അബൂലഹബ് ഇത്രയും നീചവും നികൃഷ്ടവുമായ പെരുമാറ്റം നബിﷺയോടും ഇസ്‌ലാമിനോടും സ്വീകരിച്ചതുകൊണ്ടായിരിക്കാം. അവന്റെ പേരെടുത്തുപറഞ്ഞു തുറന്ന ഭാഷയിൽതന്നെ അല്ലാഹു അവനെ ശപിച്ചാക്ഷേപിച്ചത് ഇതിനെക്കാൾ കടുത്ത ഭാഷയിൽ ചില കഠിന മുശ്‌രിക്കുകളെപ്പറ്റി ഖുർആനിൽ പ്രസ്താവിച്ചു കാണാം. പക്ഷേ, അവരുടെയൊന്നും പേരെടുത്ത് പറയാറില്ല. അവനോട് അല്ലാഹുവിനുള്ള അതികഠിനമായ വെറുപ്പാണല്ലോ ഇത് കാണിക്കുന്നത്. പ്രവാചകന്റെ അടുത്ത ബന്ധുവായിരുന്നാൽപോലും പ്രവാചകദൗത്യത്തെ ധിക്കരിക്കുന്നവരോട് അല്ലാഹുവിന്റെ കോപം വമ്പിച്ചതായിരിക്കുമെന്നും ഇത് വ്യക്തമാക്കുന്നു. അബൂലഹബിന്റെ ഭാര്യയും അബൂലഹബിന് തികച്ചും യോജിച്ച ഒരു ഭാര്യയായിരുന്നു. ഉമ്മുജമീൽ എന്നാണ് പേർ. നബിﷺക്കെതിരായി സ്വഭർത്താവിന്റെ സംരംഭങ്ങളിൽ അവൾ അവനെ സഹായിക്കുമായിരുന്നു. അവൾക്ക് സ്വന്തമായി കഴിയുന്നത് പുറമെയും ചെയ്യും. തന്റെ തോഴിമാരായ സ്ത്രീകൾക്കിടയിൽ നബിﷺയെപ്പറ്റി കുറ്റവും കുറവും പറഞ്ഞു പ്രചരിപ്പിക്കുക. തിരുമേനി നടക്കുന്നവഴിയിൽ ഞെരിഞ്ഞിൽ മുള്ളിന്റെയും മറ്റും ഭാണ്ഡങ്ങൾ കൊണ്ടുവന്നിടുക, തിരുമേനിയെയും അനുയായികളെയും കുറിച്ച് ഏഷണിപറഞ്ഞുണ്ടാക്കുക മുതലായവ അവളുടെ വകയായിരുന്നു. ഇക്കാരണത്താൽ അവളും അല്ലാഹുവിന്റെ കടുത്ത ശാപത്തിനും കോപത്തിനും പാത്രമായിത്തീർന്നു.

രണ്ടുപേർക്കും ഇഹത്തിലും പരത്തിലും നാശമാണുള്ളതെന്നും, അവരെക്കൊണ്ടുള്ള ശല്യത്തെക്കുറിച്ച് വിലപിക്കേണ്ടതില്ലെന്നും നബിﷺക്ക് ഒരു സന്തോഷവാർത്തയും ഈ അദ്ധ്യായത്തിൽ അടങ്ങിയിരിക്കുന്നു. രണ്ടുപേരും ജീവിച്ചിരിക്കെത്തന്നെയാണ് ഈ സൂറത്തിന്റെ അവതരണം. വിവരം അറിഞ്ഞു ഉമ്മുജമീൽ രോഷാകുലയായിക്കൊണ്ട് നബിﷺ പള്ളിയിലിരിക്കുമ്പോൾ അവിടെച്ചെന്ന് അസഭ്യം പറഞ്ഞതായി നിവേദനങ്ങൾ വന്നിട്ടുണ്ട്.

നബിﷺ സഫായിൽവെച്ച് കുടുംബാംഗങ്ങളെ താക്കീത് ചെയ്തപ്പോൾ അബൂലഹബ് تَبًّا لَكَ (നിനക്ക് നാശം) എന്ന് പറയുകയുണ്ടായല്ലോ. കഠിനമായ പ്രതിഷേധവേളയിൽ ശപിച്ചുപറയാറുള്ള ഒരു വാക്കാണത്. അതേ വാക്ക് ഉപയോഗിച്ചുകൊണ്ടുതന്നെ അല്ലാഹു അവനെയും ശപിച്ചിരിക്കയാണ്. 1 -ാം വചനത്തിലെ ആദ്യത്തെ ക്രിയ (تَبَّتْ) അബൂലഹബിന്റെ കരങ്ങൾ നശിക്കട്ടെ എന്ന് പ്രാർത്ഥനാരൂപത്തിലും, രണ്ടാമത്തെ ക്രിയ

(وَتَبَّ) അവൻ നശിക്കയും ചെയ്തിരിക്കുന്നു എന്ന് വർത്തമാനരൂപത്തിലാണുള്ളത്. രണ്ടാമത്തെ വചനത്തിൽ അവന്റെ ധനം, ഐശ്വര്യം, സ്വാധീനം, മക്കൾ മുതലായവ യൊന്നും ഇഹത്തിൽ അവന്റെ ഉദ്ദേശ്യം സാധിക്കുന്നതിന് ഉപകരിക്കുകയില്ലെന്നും, പര ലോകത്തിൽ അവമൂലം യാതൊരു ഗുണവും ലഭിക്കുവാനില്ലെന്നും പ്രസ്താവിച്ചിരിക്കു ന്നു. ഈ ശാപം ഇഹത്തിൽവെച്ച് മരണത്തിന് മുമ്പുതന്നെ അവൻ അനുഭവിക്കുകയും ചെയ്തു. അവന്റെ ഉദ്ദേശ്യമൊന്നും ഫലിച്ചതുമില്ല. അവന്റെ മകൻ ഉത്ബത്ത് ശാമിലേ ക്കുള്ള യാത്രയിൽ സിംഹത്തിന് ഇരയായി. അവന് عدسة (അദസത്ത്) എന്ന് പറയപ്പെ ടുന്ന (പ്രമേഹക്കുരുപോലെയോ വസൂരിപോലെയോ ഉള്ള) ഒരു രോഗം പിടിപെട്ടു. ദുർഗന്ധം നിമിത്തം ജനങ്ങൾ അടുക്കാതായി. ശവസംസ്കാരത്തിനുപോലും ആളെകി ട്ടാതെ കൂലിക്കാരാണത് എങ്ങനെയോ എടുത്ത് മറച്ചത്. ബദർയുദ്ധം കഴിഞ്ഞു അൽപ ദിവസങ്ങൾക്കുശേഷമായിരുന്നു അത്. താൻ ഒരു ക്വുറൈശി നേതാവായിരുന്നിട്ടും ഭീരു ത്വവും പിശുക്കും കാരണമായി ബദ്റിൽ അവൻ പങ്കെടുത്തിരുന്നില്ല. പകരം തനിക്ക് കടക്കാരനായിരുന്ന ഒരാളെ അയക്കുകയാണ് ചെയ്തത്. ചുരുക്കത്തിൽ അവന്റെ ധനവും അവൻ സമ്പാദിച്ചതുമെല്ലാം തന്നെ അവന് ഇവിടെ ഉപകരിച്ചില്ല. പരലോകത്തിലാക ട്ടെ– മൂന്നാം വചനത്തിൽ അല്ലാഹു പറഞ്ഞതുപോലെ– ജ്വലിച്ചുപ്രകാശിക്കുന്ന ആ മുഖം കത്തിജ്വലിക്കുന്ന നരകത്തിൽകടന്ന് എരിയുകയും ചെയ്യും. അതിൽ സംശയവും ഇല്ല.

അബൂലഹബിനെത്തുടർന്ന് അവനെ അനുകരിച്ചിരുന്ന അവന്റെ ഭാര്യയെയും ശാപ ത്തിൽ അവനോടൊപ്പം അല്ലാഹു പങ്കുചേർത്തിരിക്കുന്നു. 'വിറകുചുമട്ടുകാരി' (حَمَّالَةَ الْحَطَبِ) എന്ന് വിശേഷിപ്പിച്ചു അവളെ നിന്ദിക്കുകയും ചെയ്തിരിക്കുന്നു. ഏഷ ണിയുമായി നടക്കുന്നവനെക്കുറിച്ച് അവൻ അയാൾക്കെതിരെ വിറകുണ്ടാക്കുകയാണെന്ന് അറബികൾ പറയാറുണ്ടെന്നും, അതനുസരിച്ച് ഏഷണിക്കാരി എന്ന ഉദ്ദേശ്യത്തിലാണ് ആ വാക്ക് ഉപയോഗിച്ചിരിക്കുന്നതെന്നുമാണ് ചില ക്വുർആൻ വ്യാഖ്യാതാക്കളുടെ അഭി പ്രായം. അതല്ല, നബിﷺയെ ഉപദ്രവിക്കുവാനായി അവൾ മുള്ളും മറ്റും ചുമന്നുകൊ ണ്ടുവന്നിരുന്നതിനെ ഉദ്ദേശിച്ചാണെന്നും അഭിപ്രായമുണ്ട്. 'അവളുടെ കഴുത്തിൽ ഒരു പിരിച്ച ചൂടിക്കയറുണ്ടായിരിക്കും' (فِي جِيدِهَا حَبْلٌ مِّن مَّسَدٍ) എന്ന വാക്യവും ഇതുപോലെ അവളുടെ നേർക്ക് അല്ലാഹുവിനുള്ള വെറുപ്പിന്റെ കാഠിന്യം പ്രകടമാക്കുന്നു. വിറകുചു മക്കൽ ഏത് അർത്ഥത്തിലായാലും ആ വിറകുചുമട്ടുകാരൻ അതിനു തക്ക കയറും കൊണ്ട് നടക്കുമല്ലോ. നരകത്തിൽവെച്ചുള്ള അവളുടെ സ്ഥിതി വിവരിച്ചതാണത് എന്നാണ് പല മഹാൻമാരും പറയുന്നത്. അഥവാ കഴുത്തിൽ കയറുമായി നബിﷺക്കും ഇസ്ലാമിനുമെതിരെ വിറകുശേഖരിക്കുവാൻ മിനക്കെട്ടിരുന്ന അവൾക്ക് അതിന് തികച്ചും അനുയോജ്യമായ ശിക്ഷയായിരിക്കും നരകത്തിലും അനുഭവപ്പെടുക എന്ന് സാരം. والله اعلم

اعاذنا الله من غضب وسخطه وجعلنا من الفائزين برضاء

وله الحمد والمنة

سورة الاخلاص

# 112. സൂറതുൽ ഇഖ്‌ലാസ്വ്

മക്കഃയിൽ അവതരിച്ചത് – വചനങ്ങൾ 4

(മദീനഃയിലാണെന്നും അഭിപ്രായമുണ്ട്)

ഈ സൂറത്ത് ഒന്നിലധികം പേരുകളിൽ അറിയപ്പെടുന്നു. യാതൊരു കലർപ്പും കൂടാത്ത– തികച്ചും പരിശുദ്ധമായ– ഏകദൈവവിശ്വാസമൂല്യങ്ങൾ ഉൾക്കൊള്ളുന്ന അദ്ധ്യായമെന്ന നിലക്ക് സൂറത്തുൽ 'ഇഖ്‌ലാസ്വ്' (നിഷ്കളങ്കത) എന്നും, മതത്തിന്റെ അടിസ്ഥാനമായ മൗലികതത്വങ്ങൾ ഉൾക്കൊള്ളുന്നതെന്ന നിലക്ക് സൂറത്തുൽ 'അസാസ്' (അടിത്തറ) എന്നും, കൂടാതെ, സൂറത്തുൽ 'മഅ്‌രിഫഃ' (വിജ്ഞാനം) എന്നും, സൂറതു 'ത്തൗഹീദ്' (ഏകദൈവ സിദ്ധാന്തം) എന്നും ***(*)*** ഇതിന് പേരുകൾ ഉണ്ട്. ഓരോ പേരും ഇതിന്റെ മഹത്വവും പ്രാധാന്യവും ചൂണ്ടിക്കാട്ടുന്നു.

ആഇശഃ (റ) പറഞ്ഞതായി ബുഖാരിയും മുസ്‌ലിമും (റ) ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു: നബിﷺ ഒരാളെ ഒരു സൈന്യത്തിന്റെ തലവനായി അയച്ചിരുന്നു. അദ്ദേഹം അവരുമായി നമസ്കരിക്കുമ്പോൾ قُلْ هُوَ اللَّهُ أَحَدٌ (ഈ അദ്ധ്യായം) ഓതിക്കൊണ്ടായിരുന്നു അതിൽ ക്വുർആൻ പാരായണം അവസാനിപ്പിച്ചിരുന്നത്. സൈന്യം മടങ്ങി വന്നപ്പോൾ അവർ ഈ വിവരം നബിﷺയെ അറിയിച്ചു. അദ്ദേഹം അങ്ങനെ ചെയ്യാൻ കാരണമെന്താണെന്ന് അദ്ദേഹത്തോട് അന്വേഷിക്കുവാൻ നബിﷺ അവരോട് കൽപിച്ചു. അദ്ദേഹം ഇങ്ങനെ മറുപടി പറഞ്ഞു: 'കാരണം, അത് പരമകാരുണികന്റെ ഗുണവിശേഷണമാണ്, ഞാൻ അത് പാരായണം ചെയ്യാൻ ഇഷ്ടപ്പെടുന്നു.' ഇത് കേട്ടപ്പോൾ നബിﷺ പറഞ്ഞു: അദ്ദേഹത്തെ 'അല്ലാഹു സ്നേഹിക്കുന്നുണ്ടെന്ന് നിങ്ങൾ അദ്ദേഹത്തോട് പറഞ്ഞുകൊടുക്കുക.' മറ്റൊരു സംഭവം ഇപ്രകാരമാണ്: ക്വുബായിലെ പള്ളിയിലെ ഒരു ഇമാം നമസ്കാരത്തിൽ ഓരോ സൂറത്ത് ഓതുമ്പോഴും അതിനുമുമ്പായി ആദ്യം ഈ സൂറത്ത് ഓതാറുണ്ടായിരുന്നു. ജനങ്ങളുടെ ആക്ഷേപം വിലവെക്കാതെ അദ്ദേഹം അത് തുടർന്നുവന്നു. അദ്ദേഹത്തിന്റെ യോഗ്യത കണക്കിലെടുത്ത് ജനങ്ങൾ അദ്ദേഹത്തെ കൈവിട്ടതുമില്ല. നബിﷺ അവിടെ വന്നപ്പോൾ അവർ വിവരം അറിയിച്ചു. എല്ലാ റക്അത്തിലും ഈ സൂറത്ത് മുറുകെ പിടിക്കുവാനുള്ള കാരണമെന്താണെന്ന് നബിﷺ അദ്ദേഹത്തോട് ചോദിച്ചു. 'ഞാനതിനെ ഇഷ്ടപ്പെടുന്നു' എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. അപ്പോൾ നബിﷺ പറഞ്ഞു: 'താങ്കൾക്ക് അതിനോടുള്ള ഇഷ്ടം താങ്കളെ സ്വർഗത്തിൽ പ്രവേശിപ്പിക്കുന്നതാണ്. (حبك اياها ادخلك الجنة) ഈ സംഭവം ബുഖാരിയിലും തിർമ

(*) سورة الاساس، سورة المعرفة، سورة التوحيد

ദിയിലും കാണാം. (رواه البخاري تعليقا ورواه الترمذى عنه)

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

قُلۡ هُوَ ٱللَّهُ أَحَدٌ ﴿١﴾

**《1》 (നബിയേ) പറയുക: അത് [കാര്യം]: അല്ലാഹു ഏകനാകുന്നു.**

ٱللَّهُ ٱلصَّمَدُ ﴿٢﴾

**《2》 അല്ലാഹു സർവ്വാശ്രയനായ യജമാനനത്രെ.**

لَمۡ يَلِدۡ وَلَمۡ يُولَدۡ ﴿٣﴾

**《3》 അവൻ (സന്താനം) ജനിപ്പിച്ചിട്ടില്ല; അവൻ (സന്താനമായി) ജനിച്ചുണ്ടായിട്ടുമില്ല.**

وَلَمۡ يَكُن لَّهُۥ كُفُوًا أَحَدُۢ ﴿٤﴾

**《4》 അവന് തുല്യനായിട്ട് യാതൊരുവനും ഇല്ലതാനും.**

---

《1》 قُلۡ നീ പറയുക هُوَ അത് (കാര്യം), അവൻ ٱللَّهُ അല്ലാഹു, അല്ലാഹുവാണ് أَحَدٌ ഒരുവനാണ്, ഏകനാണ് 《2》 ٱللَّهُ അല്ലാഹു ٱلصَّمَدُ (സർവ്വരാലും ആശ്രയിക്കപ്പെടുന്ന- ആരുടെയും ആശ്രയംവേണ്ടാത്ത- സർവാവലംബനായ) യജമാനനത്രെ, യോഗ്യനാണ്, സർവാശ്രയനാണ് 《3》 لَمۡ يَلِدۡ അവൻ ജനിപ്പിച്ചിട്ടില്ല, അവന്ന് ജനിച്ചിട്ടില്ല وَلَمۡ يُولَدۡ അവൻ ജനിപ്പിക്കപ്പെട്ടിട്ടുമില്ല, അവൻ ജനിച്ചിട്ടുമില്ല 《4》 وَلَمۡ يَكُن لَّهُۥ അവന്നില്ലതാനും كُفُوًا തുല്യനായിട്ട്, കിടയായി أَحَدٌ ഒരാളും (ഒന്നും)

---

'ഈ സൂറത്ത് ക്വുർആന്റെ മൂന്നിൽ ഒരു ഭാഗത്തിന് സമമാകുന്നു' എന്ന് നബി ﷺ അരുളിച്ചെയ്തതായി ബുഖാരിയും മുസ്‌ലിമും അടക്കം പല ഹദീഥ് പണ്ഡിതൻമാരും രേഖപ്പെടുത്തിയിട്ടുള്ള പല ഹദീഥുകളിലും കാണാവുന്നതാണ്. എല്ലാ രാത്രിയും ഉറങ്ങുവാൻ കിടക്കുന്നേരം ഈ സൂറത്തും അടുത്ത രണ്ട് സൂറത്തുകളും (സൂ: ഫലക്വും, നാസും) ഓതി രണ്ട് കൈകളിൽ ഊതി മുഖത്തും, തലയിലും, ശരീരം മുഴുവനും മൂന്ന് പ്രാവശ്യം നബി ﷺ തടവിയിരുന്നതായും ബുഖാരി, മുസ്‌ലിം (റ) മുതലായവർ രേഖപ്പെടുത്തിയിരിക്കുന്നു. സൂറത്തുൽ കാഫിറൂന്റെ ആരംഭത്തിൽ ഉദ്ധരിച്ച ഹദീഥുകളും ഓർക്കുക. ഇതുപോലെ, ഈ സൂറത്തിന്റെ പ്രാധാന്യം കുറിക്കുന്ന പല ഹദീഥുകളും കാണാവുന്നതാണ്.

നിന്റെ റബ്ബിനെ ഞങ്ങൾക്കൊന്ന് വിവരിച്ചുതരണം എന്ന് മുശ്‌രിക്കുകൾ നബി ﷺ യോട് ആവശ്യപ്പെട്ടുവെന്നും, അതിനെത്തുടർന്നാണ് ഈ സൂറത്ത് അവതരിച്ചതെന്നും അഹ്‌മദും, തിർമദിയും, ബുഖാരി അദ്ദേഹത്തിന്റെ 'താരീഖ്' എന്ന ഗ്രന്ഥത്തിലും നിവേദനം ചെയ്തിരിക്കുന്നു. മേൽകണ്ടതുപോലെയുള്ള മഹത്വങ്ങളും നേട്ടങ്ങളും കൈവരണമെങ്കിൽ വായകൊണ്ട് വൃഥാ ഉരുവിട്ടാൽമാത്രം പോരാ, അതിലെ ആശയം ഗ്രഹിച്ചും അത് മനസ്സിൽ പതിഞ്ഞും, അതിന്റെ ഗൗരവം ഓർത്തുകൊണ്ടും കൂടിയായിരിക്കേണ്ട

തുണ്ട്. ومن الله التوفيق

ഏതൊരു രക്ഷിതാവിന്റെ– ഏതൊരു ആരാധ്യന്റെ –ഏകസിദ്ധാന്തത്തിലേക്കാണോ ഞാൻ നിങ്ങളെ ക്ഷണിക്കുന്നത് ആ രക്ഷിതാവും ആ ആരാധ്യനുമായുള്ളവന്റെ മഹോൽകൃഷ്ടഗുണവിശേഷണങ്ങളെ ഇതാ, ഞാൻ നിങ്ങൾക്ക് വിവരിച്ചുതരാം; കേട്ടു കൊള്ളുക എന്ന് പ്രഖ്യാപിക്കുവാൻ നബിﷺയോട് കൽപിച്ചുകൊണ്ടാണ് അല്ലാഹു സൂറത്ത് ആരംഭിക്കുന്നത്. തുടർന്നുകൊണ്ട്– തൗഹീദിന് നിദാനമായ– അതിന്റെ അനിവാര്യതക്ക് ആധാരമായ– അവന്റെ പരിശുദ്ധ ഗുണവിശേഷണങ്ങളെക്കുറിച്ച് പ്രസ്താവിക്കുന്നു.

هُوَ (ഹുവ) എന്ന സർവ്വനാമത്തിന് 'അത്' എന്നും, 'അവൻ' എന്നും അർത്ഥം വരും. മുമ്പ് പ്രസ്താവിക്കപ്പെട്ട ഏതെങ്കിലും ഒന്നിനെ ഉദ്ദേശിച്ചുകൊണ്ടല്ലാതെയുള്ള ഇത്തരം സന്ദർഭങ്ങളിൽ, പിന്നീട് പറയുന്ന വിഷയത്തിന്റെ ഗൗരവത്തിലേക്ക് ശ്രദ്ധ പതിപ്പിക്കുവാൻവേണ്ടി ആ പദം ഉപയോഗിക്കപ്പെടാറുണ്ട്. ഇതിന് ضمير الشأن (കാര്യത്തിലേക്ക് ശ്രദ്ധ തിരിക്കുന്ന സർവനാമം) എന്ന് പറയപ്പെടുന്നു. ഇവിടെയും അതാണെന്നാണ് മിക്ക മുഫസ്സിറുകളും പറയുന്നത്. ഇതനുസരിച്ചാണ് 'കാര്യം' എന്ന് ഇത്തരം സ്ഥാനങ്ങളിൽ അതിന് അർത്ഥം കൽപിക്കപ്പെടുന്നതും. താഴെ പറയുന്നതാണ് സംസാരിക്കുന്ന കാര്യം എന്ന് സാരം. അപ്പോൾ, അടുത്തവാക്കുകളുമായി അതിന് ഘടനാപരമായ പ്രത്യേകമൊരു ബന്ധം ഉണ്ടായിരിക്കയില്ല. വേണമെങ്കിൽ, അവിശ്വാസികളുടെ വാക്കുകളിൽനിന്നോ, സ്ഥിതിഗതികളിൽനിന്നോ അല്ലാഹുവിനെക്കുറിച്ച് ഉത്ഭവിച്ച അന്വേഷണത്തിന്റെ മറുപടിയെന്ന നിലക്ക് അത് സാധാരണ സർവ്വനാമം തന്നെയാണെന്നും വെക്കാവുന്നതാണ്. അപ്പോൾ, അടുത്ത വാക്കും അതും ചേർന്നുകൊണ്ടുള്ളതായിരിക്കും വാചകഘടന. 'അവൻ അല്ലാഹുവാണ്, ഏകനാണ്' എന്നായിരിക്കും അപ്പോൾ അതിന് അർത്ഥം വരുക. വ്യാകരണപരമായും, സാഹിത്യപരമായും നോക്കുമ്പോൾ, ആദ്യത്തെതിനാണ് കൂടുതൽ മെച്ചമുള്ളത്. അല്ലാഹുവിനെക്കുറിച്ച് ഈ സൂറത്തിൽ പരിചയപ്പെടുത്തുന്നത് അവന്റെ അഞ്ചുഗുണങ്ങളിലൂടെയാണ്:–

(1) اللَّهُ أَحَدٌ (അല്ലാഹു ഏകനാണ്). അതെ, ബഹുത്വമോ, നാനാത്വമോ, ഘടനയോ ഇല്ലാത്തവൻ; ഇണയോ, തുണയോ, പങ്കാളിയോ ഇല്ലാത്തവൻ; സത്തയിലും, ഗുണങ്ങളിലും, പ്രവർത്തനത്തിലുമെല്ലാം തന്നെ ഏകനായുള്ളവൻ.

أَحَد (അഹദ്) എന്ന വാക്കിന് 'ഒരുവൻ, ഏകൻ' എന്നൊക്കെയാണ് വാക്കർത്ഥമെങ്കിലും അതിന്റെ പ്രയോഗത്തിൽ ചില പ്രത്യേകതകളുണ്ട്. لا أَحَد (ഒരാളുമില്ല) എന്ന് നിഷേധരൂപത്തിൽ പറയുമ്പോൾ ഈ വാക്ക് സൃഷ്ടികളെപ്പറ്റി ഉപയോഗിക്കാറുണ്ടെങ്കിലും സ്ഥാനരൂപത്തിൽ പറയുമ്പോൾ അല്ലാഹുവിനെക്കുറിച്ചല്ലാതെ അത് ഉപയോഗിക്കാറില്ല. അതായത് 'അല്ലാഹു ഏകനാണെ'ന്നും, 'ഏകനായ അല്ലാഹു' എന്നും (اللَّهُ أَحَد، الله الاحد) പറയുന്നത്പോലെ, 'ഏകനായ നേതാവ്' എന്നോ, നേതാവ് ഏകനാണ് (السيد الاحد،السيد احد) എന്നോ മറ്റോ ആ വാക്ക് ചേർത്തുപറഞ്ഞുകൂടാത്തതാണ്. അതുപോലെത്തന്നെ, എണ്ണം പറയുമ്പോൾ 'ഒന്ന്'– അല്ലെങ്കിൽ 'ഒരാൾ'– എന്ന അർത്ഥത്തിലും ആ പദം ഉപയോഗിക്കപ്പെടുന്നതല്ല. وَاحِد (വാഹിദ്) എന്നേ ഉപയോഗിക്കാറുള്ളൂ. അപ്പോൾ, എണ്ണത്തിൽ ഏകൻ എന്ന് മാത്രമല്ല, ഏത് നിലക്ക് നോക്കിയാലും ഏകനായുള്ളവൻ എന്നുള്ള ഒരർത്ഥമാണ് അതിനുള്ളത്. അതുകൊണ്ട്തന്നെ

യാണ് അല്ലാഹുവിന്റെ വിശേഷണങ്ങളിൽ الوَاحِد،الأَحَد (ഒരുവൻ, ഏകൻ) എന്നീ രണ്ട് വാക്കുകളും ഒരേ അവസരത്തിൽ ഉപയോഗിക്കപ്പെടുന്നതും. ഈ വ്യത്യാസം ധ്വനിപ്പിക്കുന്നവിധം വിവർത്തനം ചെയ്യാവുന്ന ഒറ്റവാക്ക് മലയാളത്തിൽ കാണുന്നില്ല. ചുരുക്കത്തിൽ, ബഹുത്വത്തിന്റെയോ, നാനാത്വത്തിന്റെയോ, ഘടനയുടെയോ കലർപ്പില്ലാത്ത ഏകനായുള്ളവൻ എന്ന് أَحَد നും, എണ്ണത്തിൽ മറ്റൊരു ഇണയില്ലാത്ത ഒരേ ഒരുവൻ എന്ന് وَاحِد നും അർത്ഥമാകുന്നു. അല്ലാഹു ഏകനാണ് എന്നതിന്റെ ഒരു വിശദീകരണമാണ് തുടർന്ന് പറയുന്ന ഗുണങ്ങൾ എന്ന് പറയാം.

(2) اللَّهُ الصَّمَدُ (അല്ലാഹു സർവ്വരാലും ആശ്രയിക്കപ്പെടുന്ന യജമാനനത്രെ). الصَّمَد (അസ്സ്വമദ്) എന്ന വിശേഷണനാമം ഉൾക്കൊള്ളുന്ന ആശയങ്ങൾ ദ്യോതിപ്പിക്കുന്ന മലയാളവാക്കും നാം കാണുന്നില്ല. ആരുടെയും ആശ്രയം വേണ്ടാത്ത– എല്ലാവരും ആശ്രയിക്കേണ്ടിവരുന്ന അജയ്യനായ– നിത്യശക്തനായ യജമാനൻ എന്നാണ് ചുരുക്കത്തിൽ വിവക്ഷ. അതായത്, യാതൊന്നിന്റെയും ഒരു തരത്തിലുള്ള ആശ്രയവും വേണ്ടാതിരിക്കുവാനും, എല്ലാ വസ്തുക്കൾക്കും ആശ്രയം അനിവാര്യമായിത്തീരുവാനും ആവശ്യമായ എല്ലാ ഉൽകൃഷ്ടഗുണങ്ങളും സമ്പൂർണമായുള്ള മഹാൻ എന്ന് സാരം.

(3, 4) لَمْ يَلِد (അവൻ സന്താനം ജനിപ്പിച്ചിട്ടില്ല); وَلَمْ يُولَدْ (അവൻ ജനിച്ചുണ്ടായിട്ടുമില്ല). അവൻ ഏതെങ്കിലും ഒന്നിന്റെ ജനയിതാവല്ല. അഥവാ പിതാവോ, മാതാവോ, ബീജമോ അല്ല. അവൻ മറ്റൊന്നിൽനിന്ന് ജന്യനായവനോ ഉത്ഭൂതമായവനോ അല്ല. അവൻ സ്വയംഭൂവാണ്. അനാദ്യനാണ്. അനന്തനാണ്, അപ്പോൾ അവന്റെ സന്താനമോ, അവതാരമോ ആയി യാതൊന്നും ഉണ്ടാകാവതല്ലതന്നെ. അങ്ങനെയുള്ള സങ്കൽപങ്ങളിൽനിന്നെല്ലാം പരിശുദ്ധനാണ് അവൻ. അവനല്ലാതെയുള്ളതെല്ലാം അവന്റെ സൃഷ്ടികൾ മാത്രം.

(5) وَلَمْ يَكُن لَّهُ كُفُوًا أَحَدٌ (അവന് തുല്യനായി ഒരുവനുമില്ല). അവന്റെ സത്തയിലോ, ഗുണങ്ങളിലോ, പ്രവർത്തനങ്ങളിലോ, അധികാരത്തിലോ, അവകാശത്തിലോ, സൃഷ്ടിയിലോ, സംഹാരത്തിലോ, നിയന്ത്രണത്തിലോ, കൈകാര്യകർത്തൃത്വത്തിലോ, അറിവിലോ, കഴിവിലോ ഒന്നുംതന്നെ അവന് തുല്യനായി– കിടയായി– പങ്കാളിയായി– ഒന്നുമില്ല; ഒരാളുമില്ല. അതെ, അവനെപ്പോലെ ഒരു വസ്തുവുമില്ല. അവനാകട്ടെ, എല്ലാം കേൾക്കുന്നവനും കണ്ടറിയുന്നവനുമത്രെ. (لَيْسَ كَمِثْلِهِ شَيْءٌ وَهُوَ السَّمِيعُ الْبَصِيرُ)

ഈ സൂറത്തിൽ അല്ലാഹുവിന്റെ പരിശുദ്ധഗുണങ്ങളായി പ്രസ്താവിച്ച അഞ്ച് കാര്യങ്ങളും അവയിലടങ്ങിയ തത്വസാരങ്ങളും പരിശോധിക്കുമ്പോൾ, അവിശ്വാസികളിൽപെട്ട ഓരോ വിഭാഗക്കാരും മുസ്‌ലിം സമുദായത്തിൽപെട്ട ചില അന്ധവിശ്വാസികളും അല്ലാഹുവിനെപ്പറ്റി സങ്കൽപിച്ചോ വാദിച്ചോ വരുന്ന എല്ലാ അപവാദങ്ങൾക്കുമുള്ള ഖണ്ഡനമൂല്യങ്ങൾ അതിൽ അടങ്ങിയിട്ടുണ്ടെന്ന് കാണാവുന്നതാണ്. ﴿فلله الحجة البالغة﴾

﴿اللهم لك الحمد والمنة والفضل﴾

سورة الفلق

# 113. സൂറതുൽഫലക്വ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 5

(മദീനഃയിലാണെന്നും അഭിപ്രായമുണ്ട്)

ഈ സൂറത്തിനും അടുത്ത സൂറത്തിനും ചേർന്ന് المعوذتان (മുഅവ്വിദത്താനി) എന്ന് പറയപ്പെടുന്നു. ശരണം അഥവാ രക്ഷ നൽകുന്ന രണ്ട് സൂറത്തുകൾ എന്നർത്ഥം. വിവിധതരത്തിൽ ഉണ്ടാകുന്ന കെടുതികളിൽനിന്ന് അല്ലാഹുവിൽ ശരണം പ്രാപിക്കുകയും, അവനോട് രക്ഷതേടുകയും ചെയ്യാൻ പഠിപ്പിക്കുന്നതാണ് രണ്ട് സൂറത്തുകളും. രണ്ട് സൂറത്തുകളുടെയും പ്രാധാന്യം കുറിക്കുന്ന പല ഹദീഥുകളും രിവായത്തുകളും വന്നിട്ടുണ്ട്.

റസൂൽ തിരുമേനി ﷺ പ്രസ്താവിച്ചതായി ഉക്വ്ബത്തുബ്നു ആമിർ (عُقبة بن عامر - رض) നിവേദനം ചെയ്യുന്നു: 'ഈ രാത്രി അവതരിപ്പിക്കപ്പെട്ട ചില ആയത്തുകൾ താൻ കണ്ടില്ലേ?! അതുപോലെയുള്ളവ തീരെ കാണപ്പെട്ടിട്ടില്ല. അതായത്: قُلْ أَعُوذُ بِرَبِّ الْفَلَقِ0 قُلْ أَعُوذُ بِرَبِّ النَّاسِ (സൂറത്തുൽ ഫലക്വ്, സൂറത്തുന്നാസ്) എന്നിവ. (അ; മു; ത; ന.) ഉക്വ്ബത്തുബ്നു ആമിറി (റ)ൽ നിന്ന്തന്നെ നസാഈ (റ)യുടെ ഒരു നിവേദനത്തിൽ നബി ﷺ ഇപ്രകാരം പറഞ്ഞതായും വന്നിരിക്കുന്നു. 'ഏതൊരാൾക്കും ചോദിക്കുവാനും രക്ഷതേടുവാനും ഇവയെപ്പോലെ മറ്റൊന്നില്ല.'

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

قُلۡ أَعُوذُ بِرَبِّ ٱلۡفَلَقِ ﴿١﴾

**《1》 പറയുക:- പുലരിയുടെ [പ്രഭാതത്തിന്റെ] റബ്ബിനോട് ഞാൻ ശരണം തേടുന്നു,-**

مِن شَرِّ مَا خَلَقَ ﴿٢﴾

**《2》 അവൻ സൃഷ്ടിച്ചിട്ടുള്ളവയുടെ കെടുതിയിൽനിന്ന്;**

وَمِن شَرِّ غَاسِقٍ إِذَا وَقَبَ ﴿٣﴾

《3》 ഇരുട്ടിയ രാത്രി മൂടിവരുമ്പോൾ അതിന്റെ കെടുതിയിൽനിന്നും;

وَمِن شَرِّ ٱلنَّفَّٰثَٰتِ فِى ٱلْعُقَدِ ﴿٤﴾

《4》 കെട്ടുകളിൽ (മന്ത്രിച്ച്) ഊതുന്നവരുടെ കെടുതിയിൽനിന്നും;

وَمِن شَرِّ حَاسِدٍ إِذَا حَسَدَ ﴿٥﴾

《5》 അസൂയക്കാരൻ അസൂയപ്പെടുമ്പോൾ അവന്റെ കെടുതിയിൽനിന്നും (ശരണം തേടുന്നു.)

---

《1》 قُلْ നീ പറയുക أَعُوذُ ഞാൻ ശരണം (രക്ഷ– അഭയം– കാവൽ) തേടുന്നു بِرَبِّ റബ്ബിനോട്, റബ്ബിൽ الْفَلَقِ പുലരിയുടെ, പ്രഭാതത്തിന്റെ 《2》 مِنْ شَرِّ مَا യാതൊന്നിന്റെ കെടുതിയിൽ (ദോഷത്തിൽ– തിന്മയിൽ) നിന്ന് خَلَقَ അവൻ സൃഷ്ടിച്ച 《3》 وَمِنْ شَرِّ കെടുതിയിൽനിന്നും غَاسِقٍ ഇരുട്ടിയ രാത്രിയുടെ إِذَا وَقَبَ അത്മൂടിവരുമ്പോൾ, മൂടിയാൽ 《4》 وَمِنْ شَرِّ കെടുതിയിൽനിന്നും النَّفَّاثَاتِ ഊത്തുകാരുടെ, ഊത്തുകാരികളുടെ (മന്ത്രം നടത്തുന്നവരുടെ) فِي الْعُقَدِ കെട്ടുകളിൽ 《5》 وَمِنْ شَرِّ കെടുതിയിൽ നിന്നും حَاسِدٍ അസൂയ വെക്കുന്നവന്റെ إِذَا حَسَدَ അവൻ അസൂയവെക്കുമ്പോൾ, അസൂയപ്പെട്ടാൽ

---

അല്ലാഹുവിന്റെ പരിശുദ്ധ ഗുണവിശേഷങ്ങളെ വിവരിച്ചുതന്നുകൊണ്ട് യഥാർത്ഥവും നിഷ്കളങ്കവുമായ തൗഹീദ് (ഏകദൈവവിശ്വാസം) സൂറത്തുൽ ഇഖ്ലാസിൽ അല്ലാഹു നമ്മെ പഠിപ്പിച്ചു. തൗഹീദിൽ ശിർക്കിന്റെ യാതൊരുവിധ കലർപ്പും ഉണ്ടാവാൻ പാടില്ലെന്നും, എല്ലാ കലർപ്പിൽനിന്നും പരിശുദ്ധനാണ് അല്ലാഹു എന്നും, ഏതെങ്കിലും വിധേന ഒരു വസ്തുവിന് അല്ലാഹുവിനോടുള്ള സാദൃശ്യം കൽപിക്കൽ ശിർക്കാണെന്നും അതിൽനിന്ന് സ്പഷ്ടമാകുകയും ചെയ്തു. ശിർക്കിന്റെ ഇനങ്ങളിൽ പ്രധാനമായതും, കൂടുതൽ പ്രചാരത്തിലുള്ളതും അല്ലാഹുവിന്റെ കഴിവിലും അധികാരാവകാശത്തിലും അല്ലാഹു അല്ലാത്ത വല്ലവർക്കും പങ്കാളിത്തം കൽപിച്ചുകൊണ്ട് അവരിൽനിന്ന് ശാന്തിയും രക്ഷയും തേടലാകുന്നു.

തൗഹീദിന്റെ നിഷേധികളിൽനിന്ന് മാത്രമല്ല, അതിനെക്കുറിച്ച് വേണ്ടത്ര മനസ്സിലാക്കാത്തവരിൽനിന്നും, വിശ്വാസം അടിയുറച്ചിട്ടില്ലാത്തവരിൽനിന്നും ഇതുണ്ടാകുന്നു. ബാഹ്യമായ കാര്യകാരണബന്ധങ്ങളിലൂടെ മറ്റു വല്ലവരിലും അഭയം പ്രാപിക്കുകയോ, അവരോട് രക്ഷതേടുകയോ ചെയ്യുന്നത് ശിർക്കാണെന്ന് ഇതിന്നർത്ഥമില്ല. അദൃശ്യവും മനുഷ്യസാധാരണമല്ലാത്തതുമായ മാർഗത്തിലൂടെ അല്ലാഹു അല്ലാത്തവരോട് രക്ഷക്കപേക്ഷിക്കലാണ് പാടില്ലാത്തത്. അതുകൊണ്ട് കഴിഞ്ഞ സൂറത്തിൽ തൗഹീദ് വിവരിച്ചതിനുശേഷം തുടർന്നുള്ള രണ്ട് സൂറത്തുകളിലും എങ്ങനെയാണ്, ആരോടാണ്, ഏത് പ്രകാരത്തിലാണ്, എന്തെല്ലാം കാര്യങ്ങളിൽനിന്നാണ് മനുഷ്യൻ ശരണവും രക്ഷയും തേടേണ്ടത് എന്നൊക്കെ നമ്മെ പഠിപ്പിച്ചുകൊണ്ട് അല്ലാഹു പറയുന്നു:–

قُلْ أَعُوذُ بِرَبِّ الْفَلَقِ (പറയുക: ഞാൻ പുലരിയുടെ റബ്ബിനോട് ശരണം തേടുന്നു) الْفَلَقِ (ഫലക്) എന്നാൽ, പിളർത്തുക എന്നാണ് അതിന്റെ സാക്ഷാൽ അർത്ഥം. മണ്ണ്പിളർത്തി

ധാന്യം മുളപ്പിക്കൽ, ധാന്യം പിളർത്തി അതിന്റെ മുളപൊട്ടിക്കൽ, ഭൂമി പിളർത്തി ഉറവു പുറപ്പെടുവിക്കൽ, ഗർഭാശയം പിളർത്തി ശിശുവെ പുറപ്പെടുവിക്കൽ എന്നിവയിലെല്ലാം ആ വാക്ക് ഉപയോഗിക്കാം. ഈ അർത്ഥത്തിലാണ് إِنَّ اللَّهَ فَالِقُ الْحَبِّ وَالنَّوَى ٩٥ :الانعام–(നിശ്ചയമായും അല്ലാഹു ധാന്യത്തെയും കുരുവിനെ– പരിപ്പിനെ-യും പിളർത്തുന്നവനാണ്) എന്നും, فَالِقُ الْإِصْبَاحِ -الانعام: ٩٦ (പ്രഭാതത്തെ പിളർത്തിയവൻ) എന്നുമുള്ള വചനങ്ങൾ. സാമാന്യമായ ഈ അർത്ഥം സ്വീകരിക്കുമ്പോൾ ഒന്ന് പിളർത്തി അതിൽനിന്ന് മറ്റൊന്ന് ഉത്ഭവിപ്പിക്കുന്ന– അഥവാ സൃഷ്ടിച്ചുണ്ടാക്കുന്ന– റബ്ബിനോട് ശരണം തേടുന്നു എന്നായിരിക്കും ഇവിടെ വിവക്ഷ. രാത്രിയുടെ ഇരുട്ട് പിളർന്ന് അതിൽനിന്നാണല്ലോ പ്രഭാതത്തിന്റെ പുലരി വെളിപ്പെടുന്നത്. ആകയാൽ 'പുലരി' അല്ലെങ്കിൽ 'പ്രഭാതം' എന്ന അർത്ഥത്തിലും ആ വാക്ക് ഉപയോഗിക്കപ്പെടുന്നു. ഈ അർത്ഥമാണ് മുഫസ്സിറുകൾ ഏതാനും ഇവിടെ സ്വീകരിച്ചിരിക്കുന്നത്. പരിഭാഷയിൽ നാമും അതുതന്നെ സ്വീകരിച്ചിരിക്കുന്നു. 'ഫലക്' മായി അർത്ഥസാമ്യമുള്ള മറ്റൊരു വാക്കാണ് 'ഫജ്ർ' (الفَجر) 'പ്രഭാതം' എന്ന അർത്ഥത്തിൽ കൂടുതൽ ഉപയോഗത്തിലുള്ളത് അതാണ്. ഇവിടെ 'ഫലക്' കൊണ്ടുള്ള വിവക്ഷ രണ്ടിൽ ഏതായാലും ശരി, അതിന്റെ കർത്താവ് ലോകരക്ഷിതാവായ അല്ലാഹുതന്നെയാണല്ലോ. അപ്പോൾ, ശരണവും രക്ഷയും തേടുന്നത് അവനോടായിരിക്കണം, മറ്റാരിൽനിന്നും ആവരുത്, അവങ്കൽനിന്നേ അത് ലഭിക്കുകയുള്ളൂ എന്നെല്ലാം അതിൽ നിന്ന് സിദ്ധിക്കുന്നു. وَلَن تَجِدَ مِن دُونِهِ مُلْتَحَدًا-الكهف (അവനെ കൂടാതെ യാതൊരു രക്ഷാവലംബവും നിനക്ക് കിട്ടുന്നതേ അല്ല.) ഏതെല്ലാം കാര്യങ്ങളിൽനിന്നാണ് അല്ലാഹുവിനോട് ശരണം തേടേണ്ടതെന്ന് തുടർന്നുള്ള വചനങ്ങളിൽ പറയുന്നു:-

1. مِن شَرِّ مَا خَلَقَ (അവൻ സൃഷ്ടിച്ചിട്ടുള്ളവയുടെ കെടുതലിൽനിന്ന്). അല്ലാഹു അല്ലാത്ത എല്ലാ വസ്തുക്കളും അവന്റെ സൃഷ്ടിതന്നെ. എല്ലാം ഓരോ തരത്തിലുള്ള നന്മക്കുവേണ്ടി സൃഷ്ടിക്കപ്പെട്ടവയുമാണ്. പക്ഷേ, എന്തെങ്കിലും കാരണവശാൽ അവ മൂലം ചിലപ്പോൾ നാശനഷ്ടവും ആപത്തും സംഭവിച്ചേക്കും. മനുഷ്യജീവിതത്തിന് അത്യന്താപേക്ഷിതമായ വായു, വെള്ളം, ഭക്ഷണം, തീ ആദിയായവകൊണ്ടുപോലും മനുഷ്യന് ചിലപ്പോൾ ആപത്ത് നേരിടാറുണ്ടെന്ന് പറയേണ്ടതില്ല. കാരണം ചിലപ്പോൾ നമുക്ക് അജ്ഞാതമായിരിക്കും. ചിലപ്പോൾ, സ്വന്തം കൈക്കുതന്നെ വന്ന പാകപ്പിഴവായിരിക്കും, അല്ലെങ്കിൽ അന്യരുടെ കാരണത്താലായിരിക്കും എന്ന് മാത്രം. വളരെ ഉപകാരമുള്ള ഇരുമ്പുകൊണ്ട് എന്തെല്ലാം അനർത്ഥങ്ങൾ സംഭവിക്കുന്നു? എത്രയോ വമ്പിച്ച ഒരു അനുഗ്രഹമത്രെ കേവലം നിസ്സാരവസ്തുവായപേന. അതുകൊണ്ടെഴുതിയ ഒരു വാക്കു മൂലം ചിലപ്പോൾ മഹാ വിപത്തിന്നിടയായേക്കുമല്ലോ. വേണ്ടാ, ഒരു വാക്ക്, ഒരു നോട്ടം, ഒരു വിരൽചൂണ്ടൽ ഇവയെല്ലാംതന്നെ, വമ്പിച്ച ആപത്തുകൾ വലിച്ചിടുന്നവയായിത്തീർന്നേക്കും.

മനുഷ്യസ്വഭാവങ്ങൾ, ചൂടും തണുപ്പുംപോലെയുള്ള പ്രകൃതിമാറ്റങ്ങൾ, വീട്, വാഹനം തുടങ്ങിയ ഉപകരണങ്ങൾ ആദിയായവയൊന്നുംതന്നെ ഇതിൽനിന്നൊഴിവല്ല. പിശാച്, ദുഷ്ടജന്തുക്കൾ, രോഗങ്ങൾ മുതലായവയുടെ കാര്യം പറയേണ്ടതുമില്ല. ഇങ്ങനെയുള്ള കണക്കറ്റ ദോഷങ്ങളിൽ ചിലതെല്ലാം മനുഷ്യന്റെ മുൻകരുതൽകൊണ്ടോ, പ്രതിരോധ നടപടികൊണ്ടോ ഒഴിവായെന്ന് വരാം. കഴിയുന്നത്ര സൂക്ഷ്മത ഉണ്ടായിരിക്കൽ ആവശ്യമാണ്. എന്നാൽ അതും ഫലപ്രദമായിത്തീരുന്നത് അല്ലാഹുവിന്റെ സഹായത്തോടെ

മാത്രമായിരിക്കും. മിക്കതിൽനിന്നും രക്ഷ ലഭിക്കുന്നതിൽ മനുഷ്യർക്കോ മറ്റ് വല്ലവർക്കോ ഒരു പങ്കും ഉണ്ടായിരിക്കയുമില്ല. ഇത്രയും പറഞ്ഞതിൽനിന്ന് ഈ വാക്യത്തിന്റെ വൈപുല്യവും പ്രാധാന്യവും ഊഹിക്കാമല്ലോ. നബി തിരുമേനിﷺയുടെ ഹദീഥുകൾ പരിശോധിച്ചാൽ ഈ വസ്തുത കൂടുതൽ മനസ്സിലാക്കാവുന്നതാണ്.

അബൂസഈദിൽ ഖുദ്‌രി (റ) പ്രസ്താവിക്കുന്നു: 'ഒരു പുതിയ വസ്ത്രം എടുക്കുമ്പോൾ നബിﷺഅതിന് ഒരു പേരുവെക്കും. എന്നിട്ട് ഇങ്ങനെ പറയും: اللهم لك الحمد كما كسوتنى اسألك خيره وخير ما صنع له واعوذ بك من شره وشرما صنع له സാരം: 'അല്ലാഹുവേ, നീ എനിക്ക് ഇത് ധരിക്കുവാൻ തന്നതുപോലെ, നിനക്കാണ് സ്തുതി! ഇതിന്റെ ഗുണവും ഏതൊന്നിന്നായി ഇത് നിർമിക്കപ്പെട്ടിരിക്കുന്നുവോ അതിന്റെ ഗുണവും ഞാൻ നിന്നോട് ചോദിക്കുന്നു. ഇതിന്റെ കെടുതലിൽനിന്നും, ഇത് ഏതൊന്നിന്നായി നിർമിക്കപ്പെട്ടിരിക്കുന്നുവോ അതിന്റെ കെടുതലിൽനിന്നും ഞാൻ നിന്നോട് രക്ഷ തേടുകയും ചെയ്യുന്നു.' (ദാ; തി.)

അവിശ്വാസം, കപടവിശ്വാസം, ദാരിദ്ര്യം, അപമാനം, ഉപകാരം ചെയ്യാത്ത അറിവ്, സ്വീകാര്യമല്ലാത്ത കർമം, ഉത്തരം കിട്ടാത്ത പ്രാർത്ഥന, ഭയഭക്തിയില്ലാത്ത ഹൃദയം, തൃപ്തിവരാത്ത മനസ്സ്, ദുർബലത, ലുബ്ധത, ഭീരുത്വം, മടി, അശുഭകരമായ പര്യവസാനം, വാർദ്ധക്യക്ഷീണം, ശത്രുക്കളുടെ സന്തോഷം, ദുഃഖം, വ്യസനം, ധനംകൊണ്ടുള്ള ആപത്ത്, വഞ്ചന, അസൂയ, കണ്ണേറ് (കരിങ്കണ്ണ്), ജീവിതത്തിലെ പരീക്ഷണങ്ങൾ, മഹാരോഗങ്ങൾ എന്നിങ്ങനെ അനേകമനേകം കാര്യങ്ങളിൽനിന്ന് നബി ﷺഅല്ലാഹുവിൽ ശരണം തേടിയിരുന്നതായി ഹദീഥുകളിൽ കാണാം. അല്ലാഹു സൃഷ്ടിച്ചവയുടെ കെടുതലുക(شَرِّ مَا خَلَقَ)ളിൽനിന്ന് ശരണംതേടുക എന്നതിന്റെ വ്യാപ്തിയും, ഉദാഹരണങ്ങളും ഇതിൽനിന്നെല്ലാം വ്യക്തമാണ്. ചില ഹദീഥ് ഗ്രന്ഥങ്ങളിൽ ഇത്തരം പ്രാർത്ഥനകൾക്ക് പ്രത്യേകം അദ്ധ്യായങ്ങൾ (باب الاستعاذات)തന്നെ ഏർപ്പെടുത്തിക്കാണാം. സത്യവിശ്വാസി അതെല്ലാം അറിയുകയും മാതൃകയാക്കുകയും ചെയ്യൽ അത്യാവശ്യമത്രെ. പൊതുവായ കെടുതലുകളിൽനിന്ന് ശരണം ചോദിക്കുന്നതിനെപ്പറ്റി ആദ്യം പ്രസ്താവിച്ചശേഷം പ്രധാനപ്പെട്ട ചില പ്രത്യേക കെടുതലുകളെക്കുറിച്ച് പറയുന്നു:-

2. وَمِن شَرِّ غَاسِقٍ إِذَا وَقَبَ (ഇരുട്ടിയ രാത്രി മൂടിവരുമ്പോഴത്തെ കെടുതലിൽനിന്നും). ആപത്തുകൾ സംഭവിക്കുവാനുള്ള സാധ്യത പകലിനെക്കാൾ രാത്രി കൂടുതലാണല്ലോ. പകൽ സമയത്ത് എവിടെ പോകുവാനും ഭയമില്ലാത്തവർക്കുപോലും രാത്രി പുറത്തിറങ്ങി വിഹരിക്കുവാൻ പേടിതോന്നും. 'എനിക്കൊരു പേടിയുമില്ല' എന്ന് ദുരഭിമാനിച്ചുകൊണ്ട് വെളിച്ചമോ മറ്റ് മുൻകരുതലുകളോ ഇല്ലാതെ രാത്രിയിൽ സഞ്ചരിക്കുന്ന പലർക്കും അപ്രതീക്ഷിതമായ ആപത്തുകൾ ഓർക്കാപ്പുറത്ത് നേരിടുന്നതും ദുർല്ലഭമല്ല. വാസ്തവത്തിൽ ആ പേടിയില്ലായ്മ ധീരതയല്ല. തന്റേടമില്ലായ്മയും ഭോഷത്തവുമാകുന്നു. രാത്രിയുടെ മാത്രമല്ല, ഈ സൂറത്തിലും അടുത്ത സൂറത്തിലുമായി ഓരോന്നിനാലും ഉണ്ടായേക്കാവുന്ന ഭവിഷ്യത്തുകൾ- അവ ഭൗതികമോ, ധാർമികമോ ആവട്ടെ- വമ്പിച്ചതായിരിക്കുമെന്ന് മനസ്സിലാക്കാം. അജ്ഞാതവും, അപ്രക്ഷീതവുമായ മാർഗങ്ങളിൽകൂടിയും, സാധാരണഗതിയിൽ ആപൽശങ്കക്കിടമില്ലാത്ത മാർഗങ്ങളിൽകൂടിയും ആപത്തുകൾ നേരിടുന്നതിനെക്കുറിച്ച് നാം സദാ ജാഗരൂകരായിരിക്കേണ്ടതുണ്ടെന്നും, അതിൽനിന്ന് രക്ഷക്കായി അല്ലാഹുവിനോട് പ്രാർത്ഥിച്ചുകൊണ്ടിരിക്കേണ്ടതുണ്ടെന്നും ഇതിൽനിന്ന് നാം ഓർമിച്ചിരിക്കേണ്ടതാണ്.

3. وَمِن شَرِّ النَّفَّاثَاتِ فِي الْعُقَدِ (കെട്ടുകളിൽ മന്ത്രിച്ച് ഊതുന്നവരുടെ കെടുതലിൽ

നിന്നും) മന്ത്രവാദം നടത്തുന്നവരും, 'സിഹ്ർ' (മാരണം, ജാലവിദ്യ മുതലായവ) നടത്തുന്നവരുമാണ് കെട്ടുകളിൽ ഊതുന്നവരെക്കൊണ്ട് ഉദ്ദേശ്യം. نَفْث (നഫ്ഥ്) എന്ന മൂല പദത്തിൽനിന്നുള്ളതാണ് نفاثات എന്ന വാക്ക്. അൽപം തുപ്പുനീർ തെറിപ്പിച്ചുകൊണ്ടുള്ള ഊത്തിനാണ് അത് ഉപയോഗിക്കാറുള്ളത്. *(*)* ഇത് മന്ത്രതന്ത്രങ്ങൾ നടത്തുന്നവരുടെ പതിവാണ്. നൂലിലോ കയറിന്റെ കഷ്ണത്തിലോ കെട്ടുകളുണ്ടാക്കി അതിൽ ഊതലും അത്തരക്കാർ ചെയ്യുന്നു. അതുകൊണ്ടാണ് മിക്ക മുഫസ്സിറുകളും– മുൻഗാമികൾ വിശേഷിച്ചും– അങ്ങനെ വിവക്ഷ നൽകുവാൻ കാരണം. മന്ത്രക്കാരും 'സിഹ്റു'കാരും വരുത്തിത്തീർക്കുന്ന വിനകൾ ഭയങ്കരവും, ദുർഗ്രാഹ്യവുമായിരിക്കുന്നതുകൊണ്ടാണ് അല്ലാഹു അത് പ്രത്യേകം എടുത്തുപറഞ്ഞത്.

'കെട്ടുകളിൽ ഊതുന്നവർ' എന്ന് പറഞ്ഞതിന്റെ താൽപര്യം പുരുഷൻമാരുടെ മനോദൃഢതയെ ഏതെങ്കിലും തരത്തിലുള്ള മയക്കുപ്രയോഗങ്ങൾ വഴി മാറ്റിമറിക്കുന്ന സ്ത്രീകളാണെന്നും ഒരു അഭിപ്രായമുണ്ട്. അബൂമുസ്‌ലിമിന്റെതായ ഈ അഭിപ്രായം ഉദ്ധരിച്ചുകൊണ്ട് ഇമാം റാസീ (റ) ഇങ്ങനെ പറഞ്ഞിരിക്കുന്നു: 'ക്വുർആൻ വ്യാഖ്യാതാക്കളിൽ അധികഭാഗവും പറഞ്ഞതിന് എതിരില്ലായിരുന്നുവെങ്കിൽ ഇതൊരു നല്ല അഭിപ്രായം തന്നെയായിരുന്നു.' نفاثات എന്ന പദം സ്ത്രീലിംഗരൂപത്തിലുള്ളതാകകൊണ്ടായിരിക്കും അതിന് സ്ത്രീകളെ മാത്രം ബാധിക്കുന്ന ഈ വിവക്ഷ അബൂമുസ്‌ലിം നൽകിയത്. അല്ലാഹുവിനറിയാം. വാസ്തവത്തിൽ, സ്ത്രീലിംഗരൂപത്തിലുള്ള ആ പദംകൊണ്ട് വിശേഷിപ്പിക്കപ്പെടുന്നത് വ്യാകരണ നിയമപ്രകാരം യഥാർത്ഥ സ്ത്രീകൾതന്നെ ആയിക്കൊള്ളണമെന്നില്ല ഊത്തുകാരായ ആത്മാക്കൾ എന്നോ, ദേഹങ്ങൾ എന്നോ, വിഭാഗക്കാർ എന്നോ (النفوس او الجماعات ونحوها) കൽപിച്ചാൽ ധാരാളം മതിയാകും. ഇതാണ് ക്വുർആൻ വ്യാഖ്യാതാക്കൾ സ്വീകരിച്ചിട്ടുള്ളതും. കെട്ടുകളിൽ ഊതുക എന്നതുകൊണ്ടുദ്ദേശ്യം എന്തായിരുന്നാലും ശരി, ആ പ്രവൃത്തി നടത്തുന്ന എല്ലാവരും– പുരുഷനോ സ്ത്രീയോ ആവട്ടെ– അതിൽ ഉൾപ്പെടുന്നുവെന്നുവെക്കുന്നതാണ് ന്യായവും യുക്തവും.

ഏഷണി പ്രവർത്തനങ്ങൾ നടത്തുന്ന ആളുകളാണ് കെട്ടുകളിൽ ഊതുന്നവരെക്കൊണ്ട് വിവക്ഷ എന്ന്‌വേറെയും ഒരഭിപ്രായമുണ്ട്. ഇത് പിൻഗാമികളായ ചില വ്യാഖ്യാതാക്കൾ സ്വീകരിച്ചതാണ്. പുരുഷൻമാരെ മയക്കി വശീകരിക്കുന്ന സ്ത്രീകളും, ഏഷണിക്കാരും വരുത്തിത്തീർക്കുന്ന ആപത്തുകൾ വമ്പിച്ചതും അല്ലാഹുവിനോട് ശരണം തേടപ്പെടേണ്ടതുമാണെന്നതിൽ സംശയമില്ല. പക്ഷേ, അല്ലാഹു ഉപയോഗിച്ച വാക്കിന്റെ ശരിയായ അർത്ഥം നോക്കുമ്പോൾ ഭൂരിപക്ഷം മുഫസ്സിറുകളും യോജിക്കുന്ന ഒന്നാമത്തെ അഭിപ്രായമാണ് കൂടുതൽ ശരിയായിത്തോന്നുന്നത്. മുജാഹിദ്, ഇക്‌രിമഃ, ഹസൻ, ക്വത്താദഃ, ദ്വഹ്ഹാക്ക് (റ) മുതലായവർ സ്വീകരിച്ചിട്ടുള്ളതും അതുതന്നെ. ഒടുവിലത്തെ രണ്ടഭിപ്രായങ്ങളും ആ വാക്ക് ഒരു അലങ്കാര പ്രയോഗമാണെന്നുള്ള അടിസ്ഥാനത്തിലാണ്. സാക്ഷാൽ അർത്ഥം കൽപിക്കുന്നതിന് തടസ്സമില്ലാത്തപ്പോൾ അലങ്കാരാർത്ഥം സ്വീകരിക്കുന്നതിന് ന്യായീകരണമില്ല.

സിഹ്റുകാരെക്കൊണ്ടും മന്ത്രവാദക്കാരെക്കൊണ്ടുമുണ്ടാകുന്ന ദോഷങ്ങളും, അവർ നടത്തുന്ന പൈശാചിക പ്രവർത്തനങ്ങളും അധികം വിസ്തരിച്ച് പറയേണ്ടതില്ല. രോഗം മാറ്റുവാൻ, ഭാഗ്യം സിദ്ധിക്കുവാൻ, അന്യന് ആപത്തുനേരിടുവാൻ, തമ്മിൽ പിണക്കമു

(*) قال في المفردات: النفث قذف الريق وهو اقل من التفل ونفث الراقي والساحران ينفث فى عقده. وقال في القاموس: النفث هو كالنفخ أقل من التفل وقال: والنفاثات فى العقد السواحر. وقال في المنجد نفث البصاق من فيه رمى به وقال نفث فلانا سحره:

ണ്ടാക്കുവാൻ– അങ്ങനെ പലതിന്റെ പേരിലും– ഹോമം, ജപം, മുട്ടറുക്കൽ, ഉറുക്ക്, മന്ത്രം, ജോൽസ്യം എന്നിങ്ങനെ പലതും നടത്തി അവർ ജനങ്ങളെ ചൂഷണം ചെയ്യുന്നു. 'അസ്മാഇന്റെ പണിക്കാർ', 'ത്വൽസമാത്തുകാർ' എന്നിങ്ങനെയുള്ള അറബിപ്പേരുകളിൽ അറിയപ്പെടുന്നവരും ഇതിൽ ഉൾപ്പെടുന്നവർ തന്നെ. ഇവർ തങ്ങളുടെ മന്ത്ര തന്ത്രങ്ങളിൽ ചില ക്വുർആൻ വചനങ്ങളും ദിക്റുകൾ മുതലായവയും കൂട്ടിക്കലർത്തുന്നതു കൊണ്ട് ഇതിൽനിന്ന് ഒഴിവാകുന്നതല്ല. വേണമെങ്കിൽ, ഈ സൂറത്തുതന്നെയും ഓതിക്കൊണ്ട് കെട്ടുകളിൽ മന്ത്രിക്കുന്ന അവരുടെ കെടുതലിൽനിന്നുതന്നെ– അവരറിയാതെ– അവർ അല്ലാഹുവിൽ ശരണം തേടിയെന്നുവന്നേക്കും. അല്ലാഹുവിനെ വിളിച്ചു പ്രാർത്ഥിക്കുന്ന അതേ രൂപത്തിൽതന്നെ അവർക്ക്പോലും അജ്ഞാതമായ ഏതോ ചില പേരുകൾ വിളിച്ചു പ്രാർത്ഥിക്കലും, അർത്ഥം ഗ്രാഹ്യമല്ലാത്ത വാക്കുകൾ ഉരുവിടലും അവരുടെ പതിവാണ്. പിശാചിനെ സേവിക്കുകയും പൂജിക്കുകയും ചെയ്യുന്ന ചില മുസ്‌ലിം നാമധാരികളായ അവിശ്വാസികൾ തങ്ങളുടെ പൂജാകർമങ്ങളിൽ ചിലപ്പോൾ സൂറത്തുയാസീൻ പോലെയുള്ള ക്വുർആന്റെ ഭാഗങ്ങളും തൗഹീദിന്റെ കലിമഃയും മറ്റും ഉരുവിട്ടെന്നും വരും. പാമരൻമാരെ വഞ്ചിക്കുവാൻ വേണ്ടി പിശാച് ആസൂത്രണം ചെയ്യുന്ന അതിസമർത്ഥമായ പകിട്ടു വിദ്യകളത്രെ ഇതെല്ലാം.

ചുരുക്കിപ്പറഞ്ഞാൽ, അല്ലാഹുവും അവന്റെ റസൂലും നിർദ്ദേശിച്ചും അനുവദിച്ചും തന്നിട്ടില്ലാത്ത എല്ലാ മന്ത്ര തന്ത്രങ്ങളും തെറ്റായതും, അവമൂലം ഏർപ്പെടാവുന്ന കെടുതികൾ വളരെ വമ്പിച്ചതുമാകുന്നു. ഇസ്‌ലാമിൽ മന്ത്രമേയില്ല, എല്ലാ മന്ത്രവും അന്ധവിശ്വാസത്തിൽനിന്ന് ഉടലെടുത്തതാണ് എന്നിങ്ങനെയുള്ള ചില ചിന്താഗതിക്കാരെയും അഭിപ്രായക്കാരെയും ഇന്ന് കാണാം. ഇതും തികച്ചും തെറ്റായ ഒരു വാദമത്രെ. താഴെ ഉദ്ധരിക്കുന്ന ഹദീഥുകളിൽനിന്നും മറ്റും മന്ത്രത്തെ സംബന്ധിച്ച് ഇസ്‌ലാമിലെ യഥാർത്ഥ വിധി എന്തെന്ന് മനസ്സിലാക്കാവുന്നതാകുന്നു.

സിഹ്റിന് യാഥാർത്ഥ്യമില്ല, ഗുണമായോ ദോഷമായോ ഉള്ള ഏതെങ്കിലും ഫലമുണ്ടാക്കുന്ന തരത്തിൽ ഒരു സിഹ്റുമില്ല, കേവലം മനുഷ്യരെ പകിട്ടാക്കുന്ന ചില ചെപ്പടിവിദ്യകൾക്ക് മാത്രമുള്ള പേരാണ് സിഹ്ർ എന്നിങ്ങനെ ചില അഭിപ്രായങ്ങൾ മുമ്പും ഇപ്പോഴുമുണ്ട്. മുഅ്തസിലഃ വിഭാഗക്കാരിൽനിന്നാണ് ഇതിന്റെ ഉൽഭവം. വിശദാംശങ്ങളിൽ കുറച്ചൊക്കെ സത്യമുണ്ടെങ്കിലും മൊത്തത്തിൽ ഈ അഭിപ്രായം ക്വുർആനിലും നബിവചനങ്ങൾക്കും എതിരാകുന്നു. ഈ അഭിപ്രായത്തിന്റെ വെളിച്ചത്തിലാണ് 'കെട്ടുകളിൽ ഊതുന്നവർ' (النفاثات فى العقد) എന്നതിന്റെ വിവക്ഷ ഏഷണിക്കാരാണെന്നും, പുരുഷന്മാരെ മയക്കുന്ന സ്ത്രീകളാണെന്നും മുകളിലുദ്ധരിച്ച വ്യാഖ്യാനങ്ങൾ വാസ്തവത്തിൽ ഉടലെടുത്തിരിക്കുന്നത്. ഇതിനെപ്പററി ഇവിടെ കൂടുതൽ സംസാരിക്കുവാൻ ഉദ്ദേശിക്കുന്നില്ല. മർഹും അല്ലാമാ സയ്യിദ്ക്വുത്ബിന്റെ ഒരു പ്രസ്താവനകൊണ്ട് തൽക്കാലം മതിയാക്കാം. അതിങ്ങനെ സംഗ്രഹിക്കാവുന്നതാണ്:

'കെട്ടുകളിൽ ഊതുന്നവർ എന്നുവെച്ചാൽ, ബാഹ്യേന്ദ്രിയങ്ങളെയും, ആന്തരേന്ദ്രിയങ്ങളെയും കബളിപ്പിക്കുകവഴി ഉപദ്രവ പ്രവർത്തനങ്ങൾ നടത്തുന്ന സിഹ്റുകാരാകുന്നു. വല്ല നൂലിലോ ഉറുമാലിലോ കെട്ടിട്ടുകൊണ്ട് അവർ അതിൽ ഊതുന്നതാണ്. വസ്തുക്കളുടെ പ്രകൃതിയിൽ മാറ്റം വരുത്തുന്നതോ, പുതിയ ഏതെങ്കിലും യാഥാർത്ഥ്യം സൃഷ്ടിക്കുന്നതോ അല്ല സിഹ്ർ. പക്ഷേ, മനുഷ്യന്റെ ഇന്ദ്രിയ ശക്തികളെ സിഹ്റിന്റെ കർത്താവ് ഉദ്ദേശിക്കുന്ന പ്രകാരത്തിൽ കബളിപ്പിച്ചേക്കും. ഇതാണ് മൂസാ നബിﷺയുടെ കഥയിൽ ക്വുർആൻ വിവരിച്ച സിഹ്ർ. സിഹ്റുകാരുടെ കയറുകളും വടികളും അവരുടെ സിഹ്ർ നിമിത്തം ഓടുന്നതായി അദ്ദേഹത്തിന് തോന്നിക്കപ്പെട്ടിരുന്നുവെന്നും, അതിനാൽ അദ്ദേ

ഹത്തിന് മനസ്സിൽ ഭയം തോന്നിയിരുന്നുവെന്നും, 'ഭയപ്പെടേണ്ടതില്ല– താൻതന്നെയാണ് ഉന്നതൻ' എന്ന് അല്ലാഹു പറഞ്ഞുവെന്നും സൂറത്ത് ത്വാഹായിൽ അല്ലാഹു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അപ്പോൾ, അവരുടെ കയറും വടിയുമൊന്നും സർപ്പമായി മാറിയിട്ടില്ല, മൂസാ നബിﷺക്കും ജനങ്ങൾക്കും അങ്ങനെ തോന്നുകയാണുണ്ടായത് എന്ന് വ്യക്തമാണ്. അദ്ദേഹത്തിന്റെ മനസ്സിന് അല്ലാഹു സ്ഥൈര്യം നൽകിയതോടുകൂടി ഭയം നീങ്ങി. പിന്നീട് യഥാർത്ഥം തുറന്നുകാണുകയും ചെയ്തു. ഇതാണ് സിഹ്റിന്റെ സ്വഭാവപ്രകൃതി, ഇത് നാം സമ്മതിച്ച് സ്വീകരിക്കേണ്ടതാണ്. ഇതനുസരിച്ച് സിഹ്ർ മനുഷ്യരിൽ ചില മാറ്റമുണ്ടാക്കുകയും, സിഹ്റുകാരന്റെ ഹിതപ്രകാരമുള്ള ചില മാറ്റങ്ങൾ മനുഷ്യന്റെ ഇന്ദ്രിയ ശക്തികളിൽ അവൻ ഉളവാക്കുകയും ചെയ്യുന്നു. അല്ലാഹുവിനോട് ശരണം തേടേണ്ടുന്ന കെടുതൽതന്നെയാണിത്. സിഹ്റിനെ സംബന്ധിച്ചിടത്തോളം നമുക്ക് ഈ അതിർത്തിയിൽ നിലയുറപ്പിക്കുക.' (في ظلال القرآن)

വസ്തുക്കളുടെ പ്രകൃതിയിൽ മാറ്റം വരുത്തുകയോ, പുതിയ വസ്തുക്കൾക്ക് യാഥാർത്ഥ്യം നൽകുകയോ സിഹ്ർകൊണ്ട് സാധ്യമല്ല. എങ്കിലും മനുഷ്യന്റെ മനസ്സിലും, കാഴ്ച, കേൾവി മുതലായവയിലും വഞ്ചനാപരമായ മാറ്റമുണ്ടാക്കി ഉപദ്രവം ചെയ്യാൻ സിഹ്ർ കാരണമാണെന്നത്രെ ഈ ഉദ്ധരണിയുടെ ചുരുക്കം. ജനങ്ങൾക്കിടയിൽ പിണക്കവും വഴക്കും ഉണ്ടാക്കുക, ചില മനുഷ്യപിശാചുക്കളിൽ ദിവ്യത്വവും അസാധാരണമായ കഴിവും ഉള്ളതായി തെറ്റിദ്ധരിപ്പിക്കുക മുതലായ പല നാശങ്ങളും അതുകൊണ്ടുണ്ടായിത്തീരുന്നു. ഇന്ദ്രജാലം, ആഭിചാരം, മായവിദ്യ, ജാലം, കൺകെട്ട്, ചെപ്പടിവിദ്യ എന്നൊക്കെ പറയുന്നത് സിഹ്റിന്റെ ഇനങ്ങളിൽ പെട്ടതത്രെ. മനുഷ്യനെ മൃഗമാക്കുക, കല്ല് സ്വർണമാക്കി മാറ്റുക പോലുള്ള കഴിവുകൾ സിഹ്റിനുണ്ടെന്ന ധാരണ തികച്ചും മൗഢ്യവും അടിസ്ഥാനമില്ലാത്തതുമാകുന്നു. പക്ഷേ, അതുകൊണ്ട് സിഹ്റിന്റെ എല്ലാ ഇനങ്ങളെയും, അവമൂലം എന്തെങ്കിലും ദോഷം സംഭവിക്കുന്നതിനെയും നിഷേധിക്കുവാൻ സാധ്യമല്ല. നേരെമറിച്ച് സിഹ്റിന്റെ ഇനത്തിൽ പെട്ടതായി അറിയപ്പെടുന്നതിലൊന്നുംതന്നെ ഒരു യാഥാർത്ഥ്യവുമില്ലെന്ന ധാരണയും ശരിയല്ല. ഇതാണ് വാസ്തവം.

4. وَمِن شَرِّ حَاسِدٍ إِذَا حَسَدَ (അസൂയക്കാരൻ അസൂയവെക്കുമ്പോഴുണ്ടാകുന്ന കെടുതിയിൽനിന്നും) മറ്റുള്ളവർക്ക് വല്ല നന്മയും കൈവരുന്നതിലുള്ള അതൃപ്തിയാണ് അസൂയ. മറ്റുള്ളവരുടെ നന്മമൂലം തനിക്കൊന്നും നഷ്ടപ്പെടാനില്ലെങ്കിലും അസൂയക്കാരന് അത് സഹിക്കുവാൻ സാധിക്കയില്ല. അങ്ങനെ, അവൻ അവർക്ക് തുരങ്കംവെക്കുവാനും, അവരെ അബദ്ധത്തിൽ ചാടിക്കുവാനും തന്നാലാകുന്ന കുതന്ത്രങ്ങളും ശ്രമങ്ങളും നടത്തിക്കൊണ്ടിരിക്കും. സമനിലക്കാരെന്ന് കരുതപ്പെടുന്നവർ തമ്മിലാണ് അസൂയക്ക് കൂടുതൽ സ്ഥാനമുണ്ടാകുക. സാധാരണക്കാരെ അപേക്ഷിച്ച് യോഗ്യതയും സ്ഥാനമാനവുമുള്ളവർക്കിടയിലും കൂടുതലായിക്കാണാം. ഭൗതിക നന്മകളിൽ മാത്രമല്ല, മതപരവും പാരത്രികവുമായ കാര്യങ്ങളിലും അസൂയ ഉണ്ടാകാറുണ്ട്. വ്യക്തികൾ തമ്മിലെന്നപോലെ, സമൂഹങ്ങളും സമുദായങ്ങളും രാഷ്ട്രങ്ങളും തമ്മിലും അസൂയ പിടിപെടും. യൂസുഫ് നബി (അ)യുടെ സഹോദരൻമാർ അദ്ദേഹത്തെ കിണറ്റിലിട്ടതും, ഒരു നീണ്ട കാലം അക്ഷമയോടെ തങ്ങൾ കാത്തുകൊണ്ടിരുന്ന പ്രവാചകൻ പ്രത്യക്ഷപ്പെട്ടപ്പോൾ അദ്ദേഹം അറബികളിൽപെട്ട ആളാകകൊണ്ട് വേദക്കാർ ഇസ്‌ലാമിന്റെ ശത്രുക്കളായി മാറിയതും അസൂയകൊണ്ടായിരുന്നു. എന്നിരിക്കെ, അസൂയനിമിത്തം നേരിടുന്ന ആപത്തുകൾ അതിഭയങ്കരമാണെന്ന് ഊഹിക്കാമല്ലോ.

റസൂൽ തിരുമേനിﷺ ചരമം പ്രാപിച്ച രോഗത്തിൽ അവിടുന്ന് ഇഖ്‌ലാസ്, ഫലക്,

നാസ് എന്നീ മൂന്ന് സൂറത്തുകൾ (المعوذات) ഓതി ദേഹത്തിൽ ഊതിയിരുന്നുവെന്നും, രോഗം ശക്തിയായപ്പോൾ താൻ അവ ഓതി തിരുമേനിയുടെ കയ്യിൽ ഊതി ആ കൈകൊണ്ട് തടവിക്കൊടുക്കാറുണ്ടായിരുന്നുവെന്നും ആഇശഃ (റ) പ്രസ്താവിച്ചതായി ബുഖാരിയും മുസ്‌ലിമും (റ) രേഖപ്പെടുത്തിയിരിക്കുന്നു. രോഗികളെ ഈ സൂറത്തുകൾ ഓതി മന്ത്രിക്കാമെന്ന് ഇതിൽനിന്ന് വ്യക്തമാണ്. അനുവദനീയമെന്നും, അനുവദനീയ മല്ലാത്തതെന്നും വ്യത്യാസം കാണാതെ, ഇസ്‌ലാമിൽ മന്ത്രത്തിന് സ്ഥാനമേ ഇല്ലെന്ന് ചിലർ പറയാറുള്ളത് ശരിയല്ലെന്ന് ഈ ഹദീഥും, ഇതുപോലെയുള്ള മറ്റ് പല ഹദീഥു കളും സംശയത്തിന്നിടമില്ലാത്തവിധം സ്പഷ്ടമാക്കുന്നു. ഹദീഥുകളിൽ വന്നിട്ടുള്ള മന്ത്ര ങ്ങൾ പരിശോധിച്ചാൽ, അവയെല്ലാം കേവലം അല്ലാഹുവിനോടുള്ള പ്രാർത്ഥനകളാ ണെന്ന് കാണാവുന്നതാണ്.

ആഇശാഃ (റ)യുടെ ഈ ഹദീഥിന്റെ വ്യാഖ്യാനവേളയിൽ ബുഖാരിയുടെ വ്യാഖ്യാ താവായ ഇമാം അസ്ക്വലാനീ (റ) ചെയ്ത ഒരു പ്രസ്താവന അറിയുന്നത് ഇവിടെ പ്രയോജനകരമായിരിക്കും. അദ്ദേഹം ആ പ്രസ്താവന ഇങ്ങനെ ആരംഭിക്കുന്നു: 'തിർമ ദീയും, നസാഈയും (റ) നിവേദനം ചെയ്തിരിക്കുന്നു: 'മുഅവ്വിദാത്ത്' സൂ: ഇഖ്‌ലാസ്വും ഫലക്വും, നാസും) അവതരിക്കുന്നതുവരെ നബിﷺ ജിന്നുകളിൽനിന്നും, മനുഷ്യന്റെ കണ്ണേറിൽനിന്നും (അല്ലാഹുവിനോട്) ശരണം തേടാറുണ്ടായിരുന്നു. പിന്നീട് അവ (ആ സൂറത്തുകൾ) സ്വീകരിക്കുകയും മറ്റുള്ളവ (മറ്റു വാചകങ്ങളിലുള്ള ശരണം തേടൽ) വിട്ടുകളയുകയും ചെയ്തു.' അനന്തരം അസ്ക്വലാനീ (റ) ഇങ്ങനെ തുടരുന്നു:-

'മറ്റുളള 'തഅവ്വുദു' (ശരണം തേടൽ)കളൊന്നും പാടില്ലെന്ന് ഈ ഹദീഥുകൊണ്ട് വരുന്നില്ല. പക്ഷേ, ഇവകൊണ്ടുള്ള തേട്ടമാണ് കൂടുതൽ നല്ലത്. ഇവയല്ലാത്തതുകൊ ണ്ടുള്ള ശരണം തേടൽ ഉണ്ടായിട്ടുണ്ട്താനും, എല്ലാവിധ കെടുതികളിൽനിന്നുമുള്ള രക്ഷ തേടൽ മൊത്തത്തിലും വിശദരൂപത്തിലും ഈ രണ്ട് സൂറത്തുകളിൽ അടങ്ങിയിരിക്കു ന്നതാണ് തിരുമേനി അവകൊണ്ട് മതിയാക്കുവാൻ കാരണം. മൂന്ന് നിബന്ധനകൾ ഒത്തു വന്നാൽ മന്ത്രങ്ങൾക്ക് വിരോധമില്ലെന്നുള്ളതിൽ പണ്ഡിതൻമാർ യോജിച്ചിരിക്കുന്നു:

(1) അല്ലാഹുവിന്റെ വാക്യമോ, അവന്റെ നാമങ്ങളോ, അവന്റെ ഗുണവിശേഷണങ്ങളോ കൊണ്ടായിരിക്കുക.

(2) അറബിഭാഷയിലോ അർത്ഥം അറിയാവുന്ന മറ്റ് ഭാഷയിലോ ആയിരിക്കുക.

(3) ഫലം ചെയ്യുവാൻ മന്ത്രത്തിന് സ്വയം ശക്തിയില്ല, അല്ലാഹു മാത്രമാണ് ഫലം നൽകുന്നവൻ എന്ന വിശ്വാസം ഉണ്ടായിരിക്കുക.' (ഫത്ത്ഹുൽബാരീ.)

മന്ത്രങ്ങൾ അറബിയിലോ അർത്ഥം അറിയാവുന്ന ഭാഷയിലോ ആയിരിക്കണമെന്ന് അസ്ക്വലാനീ (റ) പറഞ്ഞുവല്ലോ. അറബി ഭാഷ അറിയാത്തവരെ സംബന്ധിച്ച് മന്ത്രം അറബിയിലായാൽ മതി എന്ന് ഇതിനർത്ഥമാക്കിക്കൂടാ, അറബികളെ സംബന്ധിച്ചാണ് അദ്ദേഹം അങ്ങനെ പറഞ്ഞത്. അറബികൾക്ക് ആ ഭാഷ അറിയാതിരിക്കയില്ലല്ലോ. പക്ഷേ, മന്ത്രിക്കുന്ന വാക്യങ്ങൾ ക്വുർആനിലോ ഹദീഥിലോ ഉള്ളതാണെങ്കിൽ അർത്ഥം അറി യാത്തവർക്കും അത് ഉപയോഗത്തിന് വിരോധമില്ല. എങ്കിലും ശരിയായ ഫലം ലഭിക്കു വാൻ അർത്ഥം അറിഞ്ഞിരിക്കൽ ആവശ്യമാണ് താനും. മന്ത്രങ്ങൾ അർത്ഥം അറിയു ന്നതോ, ക്വുർആനിലോ ഹദീഥിലോ വന്നതോ ആയിരിക്കണമെന്ന് നിബന്ധന ഉണ്ടാ വാൻ പ്രധാന കാരണം സാധാരണ മന്ത്രങ്ങളിൽ കുറ്റകരമോ അനിസ്‌ലാമികമോ ആയ ഭാഗങ്ങളുണ്ടാകാറുണ്ടെന്നുള്ളതാണ്. അഥവാ ഇല്ലെന്നുവന്നാൽപോലും, അർത്ഥം അറിയാത്ത വാക്കുകൾ ഉരുവിടുന്നതിൽ എന്താണ് പ്രയോജനമുള്ളത്?! അസ്ക്വലാനീ

(റ) ചൂണ്ടിക്കാട്ടിയതുപോലെ, സൂ: ഫലകിലും നാസിലും ഉള്ളതല്ലാതെ മറ്റ് വാചകങ്ങൾ ഉപയോഗിച്ചു ശരണം തേടുകയോ, മന്ത്രിക്കുകയോ ചെയ്യുന്നതിന് വിരോധമില്ലെന്നും, വിരോധിക്കപ്പെട്ടിരിക്കുന്നത് ഏതുതരത്തിലുള്ള മന്ത്രങ്ങളാണെന്നും താഴെ ഉദ്ധരിക്കുന്ന ഹദീഥുകളിൽനിന്ന് മനസ്സിലാക്കാവുന്നതാണ്;-

ഔഫുബ്നുമാലിക്ക്(റ) (عوف بن مالك - رضى) പ്രസ്താവിക്കുന്നു; ഞങ്ങൾ 'ജാഹിലിയ്യത്തി'ൽ (ഇസ്ലാമിന് മുമ്പ്) മന്ത്രം നടത്താറുണ്ടായിരുന്നു. ഞങ്ങൾ റസൂൽ തിരുമേനിﷺയോട് അതിനെപ്പറ്റി അവിടുന്ന് എന്താണ് അഭിപ്രായപ്പെടുന്നത് എന്ന് ചോദിക്കയുണ്ടായി. അപ്പോൾ അവിടുന്ന് പറഞ്ഞു: 'നിങ്ങളുടെ മന്ത്രം എനിക്ക് കാട്ടിത്തരുവിൻ, (ഞാൻ ഒന്ന് പരിശോധിക്കട്ടെ,) മന്ത്രത്തിൽ ശിർക്കൊന്നുമില്ലെങ്കിൽ അതിന് തരക്കേടില്ല.' (മു.) ഇസ്ലാമിന് മുമ്പുണ്ടായിരുന്ന മന്ത്രങ്ങൾ ശിർക്ക് കലർന്നതായിരുന്നതുകൊണ്ടാണ് നബിﷺ അങ്ങനെ പറഞ്ഞത്. അതുകൊണ്ടുതന്നെയാണ് മറ്റൊരു ഹദീഥിൽ തിരുമേനി ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നതും: 'നിശ്ചയമായും, മന്ത്രവാദങ്ങളും, 'തമീമത്തു'കളും 'തിവലത്തും' ശിർക്കാകുന്നു' (ദാ; ജ; ഹാ.) കാവലിനും രക്ഷക്കും വേണ്ടി ഉപയോഗിക്കപ്പെടുന്ന ഉറുക്ക്, കവചം മുതലായവയാണ് 'തമീമത്തും തിവലത്തും' (التولة والتمائم) ഇതിന്റെ മുമ്പുദ്ധരിച്ച ഹദീഥിലും മറ്റും അനുവദിച്ചതല്ലാത്ത എല്ലാതരം മന്ത്രങ്ങളും, ഉറുക്ക്, കവചം, ഐക്കൽ മുതലായ എല്ലാ ശരണവകുപ്പുകളും അനുവദനീയമല്ലാത്തതാണെന്ന് ഈ ഹദീഥിൽ നിന്ന് മനസ്സിലാക്കാമല്ലോ.

ഹസൻ (റ), ഹുസൈൻ (റ) എന്നിവർക്കുവേണ്ടി നബിﷺ ഇപ്രകാരം ശരണം തേടിയിരുന്നതായി ഇബ്നു അബ്ബാസ് (റ) പ്രസ്താവിച്ചിരിക്കുന്നു: **اعيذ كما بكلمات الله التامة من كل شيطان وهامة من كل عين لامة**(സാരം: എല്ലാ പിശാചിൽനിന്നും, എല്ലാ വിഷജന്തുക്കളിൽ നിന്നും ദുഷ്ടക്കണ്ണുകളിൽനിന്നും അല്ലാഹുവിന്റെ പരിപൂർണ വചനങ്ങൾ മുഖേന ഞാൻ നിങ്ങൾക്ക് ശരണം തേടുന്നു.) എന്നിട്ട് തിരുമേനി ഇങ്ങനെ പറയുകയും ചെയ്തിരുന്നു: നിങ്ങളുടെ പിതാവ് (ഇബ്റാഹീം നബി -തന്റെ മക്കളായ) ഇസ്മാഈലിനും ഇസ്ഹാകിനും عليهم السلام ഇപ്രകാരം ശരണം തേടിയിരുന്നു. (ബുഖാരി) , നബി തിരുമേനിﷺ രോഗികളെ മന്ത്രിച്ചിരുന്ന ഒരു പ്രാർത്ഥന ഇതാണ്.

اللَّهُمَّ رَبَّ النَّاسِ أَذْهِبْ الْبَاسَ اشْفِهِ وَأَنْتَ الشَّافِي لَا شِفَاءَ إِلَّا شِفَاؤُكَ شِفَاءً لَا يُغَادِرُ سَقَمًا . البخاري

(സാരം: അല്ലാഹുവേ, മനുഷ്യരുടെ റബ്ബേ! വിഷമം നീക്കിത്തരേണമേ; ഇവനെ സുഖപ്പെടുത്തുകയും വേണമേ. നീയാണ് സുഖപ്പെടുത്തുന്നവൻ. നീ നൽകുന്ന സുഖമല്ലാതെ സുഖമില്ല. യാതൊരു രോഗവും അവശേഷിക്കാത്തവണ്ണം സുഖം നൽകണേ. (ബു; മു) മാതൃകക്കുവേണ്ടി മാത്രം ഉദ്ധരിച്ച ഈ നബിവചനങ്ങളിൽ നിന്ന് മന്ത്രത്തെയും, ശരണം തേടുന്നതിനെയും സംബന്ധിച്ച് ഇസ്ലാമിന്റെ നിലപാട് എന്താണെന്ന് ഏറെക്കുറെ എല്ലാവർക്കും മനസ്സിലാക്കാവുന്നതാണ്. والله ولى التوفيق

اللهم اعذنا من شرما خلقت ومن كل شر انت اعلم به منا

ربنا ولك الحمد والمنة

سورة النّاس

# 114. സൂറതുന്നാസ്

മക്കഃയിൽ അവതരിച്ചത് - വചനങ്ങൾ 6

(മദീനഃയിലാണെന്നും അഭിപ്രായമുണ്ട്)

കഴിഞ്ഞ സൂറത്തിന്റെ പ്രാരംഭത്തിലും വിവരണത്തിലും ഈ രണ്ട് സൂറത്തുകളെയും സംബന്ധിച്ച് ഉദ്ധരിച്ച ഹദീഥുകൾ ഇവിടെയും ഓർമിക്കുക.

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ ﴿١﴾

**പരമകാരുണികനും, കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.**

قُلۡ أَعُوذُ بِرَبِّ ٱلنَّاسِ ﴿١﴾

**﴾1﴿ പറയുക: മനുഷ്യരുടെ റബ്ബിനോട് ഞാൻ ശരണം തേടുന്നു,-**

مَلِكِ ٱلنَّاسِ ﴿٢﴾

**﴾2﴿ (അതെ) മനുഷ്യരുടെ രാജാധിപതിയായ,-**

إِلَٰهِ ٱلنَّاسِ ﴿٣﴾

**﴾3﴿ മനുഷ്യരുടെ ആരാധ്യനായ (റബ്ബിനോട്),-**

مِن شَرِّ ٱلۡوَسۡوَاسِ ٱلۡخَنَّاسِ ﴿٤﴾

**﴾4﴿ (കുസൃതികൂട്ടി) പിൻമാറിക്കളയുന്നവന്റെ ദുർമന്ത്രത്തിന്റെ കെടുതിയിൽനിന്ന്,-**

ٱلَّذِى يُوَسۡوِسُ فِى صُدُورِ ٱلنَّاسِ ﴿٥﴾

**﴾5﴿ അതായത്, മനുഷ്യരുടെ ഹൃദയങ്ങളിൽ ദുർമന്ത്രം നടത്തുന്നവൻ,-**

مِنَ ٱلۡجِنَّةِ وَٱلنَّاسِ ﴿٦﴾

**﴾6﴿ ജിന്നുകളിൽനിന്നും, മനുഷ്യരിൽനിന്നും (ദുർമന്ത്രം നടത്തുന്നവൻ).**

﴾1﴿ قُلْ നീ പറയുക أَعُوذُ ഞാൻ ശരണം(രക്ഷ-അഭയം) തേടുന്നു بِرَبِّ النَّاسِ മനുഷ്യരുടെ രക്ഷിതാവിനോട് ﴾2﴿ مَلِكِ النَّاسِ മനുഷ്യരുടെ രാജാവായ ﴾3﴿ إِلَٰهِ النَّاسِ മനുഷ്യരുടെ ഇലാഹായ (ആരാധ്യനായ) ﴾4﴿ مِن شَرِّ കെടുതലിൽ (ദോഷത്തിൽ- തിന്മയിൽ)നിന്ന് الْوَسْوَاسِ ദുർമന്ത്രത്തിന്റെ الْخَنَّاسِ പിൻമാറിക്കളയുന്ന (ഒളിഞ്ഞുപോകുന്ന)വന്റെ ﴾5﴿ الَّذِي يُوَسْوِسُ ദുർമന്ത്രം നടത്തുന്നവൻ فِي صُدُورِ നെഞ്ച് (ഹൃദയം)കളിൽ النَّاسِ മനുഷ്യരുടെ ﴾6﴿ مِنَ الْجِنَّةِ ജിന്നുകളിൽനിന്ന് وَ النَّاسِ മനുഷ്യരിൽ നിന്നും

[ജിന്നുകളിൽനിന്നും, മനുഷ്യരിൽനിന്നുമായി മനുഷ്യഹൃദയങ്ങളിൽ ദുർമന്ത്രം നടത്തുന്നവന്റെ- അതായത് (കുസൃതി നടത്തി) പിൻമാറിക്കളയുന്നവന്റെ- ദുർമന്ത്രത്തിന്റെ കെടുതിയിൽനിന്ന് മനുഷ്യരുടെ ആരാധ്യനായ, മനുഷ്യരുടെ രാജാധിപതിയായ, മനുഷ്യരുടെ രക്ഷിതാവിനോട് ഞാൻ ശരണം തേടുന്നു.]

അല്ലാഹുവിന്റെ സൃഷ്ടികളിൽനിന്ന് മൊത്തത്തിലും ചില പ്രത്യേക വസ്തുക്കളിൽനിന്ന് വിശേഷിച്ചും സംഭവിക്കാവുന്ന കെടുതലുകളിൽനിന്ന് ശരണം തേടണമെന്ന് കഴിഞ്ഞ സൂറത്തിൽ അല്ലാഹു ഉൽബോധിപ്പിച്ചു. മനുഷ്യർക്ക് അറിയുവാൻ കഴിയാത്ത രൂപത്തിൽ സദാ നേരിട്ടേക്കുന്ന ഗൗരവമേറിയ മറ്റൊരു കെടുതലിൽനിന്ന്കൂടി നാം അല്ലാഹുവിനോട് ശരണം തേടേണ്ടതുണ്ടെന്നും, ആ കെടുതിയെപ്പറ്റി നാമെപ്പോഴും, ബോധവാൻമാരായിരിക്കേണ്ടതുണ്ടെന്നും ഈ സൂറത്ത് മുഖേന അല്ലാഹു പഠിപ്പിക്കുന്നു. മനുഷ്യന്റെ ധാർമികബോധം നശിപ്പിച്ചു ദുർന്നടപ്പുകാരാക്കിത്തീർക്കുന്നതും, ഐഹിക ജീവിതത്തെ കളങ്കപ്പെടുത്തി മലീമസമാക്കുന്നതും, പരലോകജീവിതത്തെ പാടെ അപകടത്തിലാക്കുന്നതും, അതേസമയത്ത് ബാഹ്യദൃഷ്ടികൊണ്ട് കണ്ടുപിടിക്കുവാൻ കഴിയാത്തതുമാണ് ആ ദുഃശ്ശക്തി. അതുകൊണ്ട് ക്വുർആന്റെ ഏറ്റവും ഒടുവിലത്തേതായ ഈ സൂറത്തിൽ അതിനെപ്പറ്റി അല്ലാഹു പ്രത്യേകം ഓർമിപ്പിച്ചിരിക്കുന്നു.

എന്താണീ അജ്ഞാതശക്തി? മനുഷ്യമക്കളിൽ ദുഷിച്ച വിചാരവികാരങ്ങൾ ഇളക്കിവിട്ടും, ദുർവൃത്തികളിൽ പ്രേരണ നൽകിയും, നല്ലത് ചീത്തയായും ചീത്ത നല്ലതായും ചിത്രീകരിച്ചുകൊടുത്തും, വ്യാമോഹങ്ങൾക്ക് വശംവദരാക്കിയും അവരെ വഴിപിഴപ്പിക്കുകയാണ് അതിന്റെ ജോലി. അതിനായി അവരറിയാതെ അവരുടെ ഹൃദയങ്ങളിൽ 'കുസു കുസു' ദുർമന്ത്രം നടത്തുകയും, ബാഹ്യരംഗത്ത് പ്രത്യക്ഷപ്പെടാതെ കുസൃതി കൂട്ടി ഒളിഞ്ഞു പിൻമാറുകയും ചെയ്യുക അതിന്റെ പതിവാകുന്നു. അതിനെ കണ്ണുകൊണ്ട് കണ്ടുപിടിക്കുവാനോ കൈകൊണ്ട് എത്തിപ്പിടിക്കുവാനോ സാധ്യമല്ല. അത്രയും സൂത്രത്തിലും നിഗൂഢതയിലുമായിരിക്കും അതിന്റെ പ്രവർത്തനം. മനുഷ്യന്റെ വിചാരവികാരങ്ങളെയും കർമരംഗങ്ങളെയും നിയന്ത്രിച്ചുവരുന്നത് ഹൃദയമാണല്ലോ. ആ ഹൃദയത്തിന്റെ മദ്ധ്യത്തിൽ വെച്ചാണ് ഈ പ്രവർത്തനങ്ങളെല്ലാം നടത്തപ്പെടുന്നത്. എന്നിരിക്കുമ്പോൾ, അതിനെ എത്രമാത്രം ഗൗരവത്തോടെ കണക്കിലെടുക്കേണ്ടതുണ്ടെന്ന് ഊഹിക്കാവുന്നതാണ്.

രണ്ടുതരം പിശാചുക്കളിൽനിന്നാണ് ഈ ഉപദ്രവങ്ങൾ മനുഷ്യന് നേരിടുന്നത്.

(1) ജിന്നുവർഗത്തിൽ പെട്ട പിശാചുക്കൾ.

(2) മനുഷ്യവർഗത്തിൽപെട്ട പിശാചുക്കൾ.

മനുഷ്യവർഗത്തിന്റെ ആരംഭംമുതൽക്കേ അവരുടെ പരമശത്രുവായ ഇബ്‌ലീസിന്റെ

സന്തതികളും സൈന്യങ്ങളുമാണ് ജിന്നിലെ പിശാചുക്കൾ. അവരാകട്ടെ, മനുഷ്യരെ വഴിപിഴപ്പിക്കുവാൻ പ്രതിജ്ഞയെടുത്തവരും, മനുഷ്യർക്ക് കാൺമാൻ കഴിയാത്ത ആത്മീയജീവികളുമാണ്. മനുഷ്യപിശാചുക്കളാകട്ടെ, അവർ മനുഷ്യർ തന്നെയാണെങ്കിലും ദുർമന്ത്രം നടത്തുന്നതിലും വഴിപിഴപ്പിക്കുന്നതിലും ജിന്നുവർഗത്തിലെ പിശാചുക്കളെക്കാൾ ഒട്ടും താണവരല്ല. ഗൂഢപ്രവർത്തനങ്ങൾ നടത്തുന്നതിലും പ്രവാചകൻമാരാൽ പ്രബോധനം ചെയ്യപ്പെട്ട സൻമാർഗങ്ങളിൽനിന്ന് അകറ്റിക്കളയുന്നതിലും ഇരുകൂട്ടരും അന്യോന്യം പങ്കുകാരും സഹകാരികളുമായിരിക്കും. അല്ലാഹു പറയുന്നു:-

وَكَذَٰلِكَ جَعَلْنَا لِكُلِّ نَبِيٍّ عَدُوًّا-الانعام (അതുപോലെ എല്ലാ ഓരോ പ്രവാചകനും തന്നെ, മനുഷ്യരിലും ജിന്നിലുമുള്ള പിശാചുക്കളാകുന്ന ചില ശത്രുക്കളെ നാം ഏർപ്പെടുത്തിയിരിക്കുന്നു. അവരിൽ ചിലർ ചിലരോട് വഞ്ചനക്കായി മോടിവാക്കുകൾ സ്വകാര്യ സംഭാഷണം ചെയ്തുകൊണ്ടിരിക്കും. (സൂ: അൻആം 112). وَإِنَّ الشَّيَاطِينَ لَيُوحُونَ إِلَىٰ أَوْلِيَائِهِمْ-الانعام നിങ്ങളോട് തർക്കം നടത്തുവാൻവേണ്ടി, നിശ്ചയമായും പിശാചുക്കൾ തങ്ങളുടെ മിത്രങ്ങളോട് സ്വകാര്യഭാഷണം നടത്തുന്നതാണ്. നിങ്ങൾ അവരെ അനുസരിക്കുന്നപക്ഷം നിശ്ചയമായും നിങ്ങൾ മുശ്‌രിക്കുകൾ തന്നെ. (അൻആം: 121) ഇരുവിഭാഗക്കാരും തമ്മിൽ പരസ്പരധാരണയും സഹകരണവും ഉണ്ടെന്ന് ഇതിൽനിന്ന് സ്പഷ്ടമാണല്ലോ. ദുർമന്ത്രങ്ങളുടെ മൂപ്പുവഹിക്കുന്നവർ ജിന്നുകളിലെ പിശാചുക്കളാണെന്നും അവരുടെ ദുരുപദേശങ്ങൾ സ്വീകരിച്ചു അവരെ അനുകരിക്കുകയാണ് മനുഷ്യപിശാചുക്കൾ ചെയ്യുന്നതെന്നും രണ്ടാമത്തെ വചനത്തിൽനിന്നും മനസ്സിലാക്കാം.

നബിﷺ പറയുകയുണ്ടായി: 'നിങ്ങളിൽ ഒരാളും തന്നെ, ജിന്നിൽനിന്നുള്ള അവന്റെ ഇണ (قرين)യും, മലക്കുകളിൽനിന്നുള്ള അവന്റെ ഇണയും അവനിൽ നിയോഗിക്കപ്പെടാതില്ല.' സ്വഹാബികൾ ചോദിച്ചു: 'അങ്ങേക്കുമോ?' തിരുമേനി പറഞ്ഞു: 'എനിക്കും തന്നെ. പക്ഷേ, എന്റെ ഇണയുടെ മേൽ അല്ലാഹു എനിക്ക് സഹായം നൽകിയിരിക്കുന്നു. അതിനാൽ അവൻ കീഴൊതുങ്ങിയിരിക്കുന്നു. അവൻ എന്നോട് നല്ലതിന്നല്ലാതെ ഉപദേശിക്കുകയില്ല.' (മുസ്‌ലിം). മറ്റൊരു ഹദീഥിൽ നബിﷺ പറയുന്നു: 'നിശ്ചയമായും പിശാച് മനുഷ്യനിൽനിന്ന് അവന്റെ രക്തസഞ്ചാരമുള്ളിടത്തൊക്കെ സഞ്ചരിക്കുന്നതാണ്.' (ബു; മു)

മനുഷ്യഹൃദയങ്ങളിൽ പിശാചിന്റെ വിഷമത്തിന് ഒരു ഉദാഹരണം നബിﷺ പറഞ്ഞുതരുന്നത് നോക്കുക: 'നിങ്ങളൊരാളുടെ അടുക്കൽ പിശാച്‌വരും. എന്നിട്ടവൻ പറയും (തോന്നിപ്പിക്കും); ഇന്ന വസ്തു സൃഷ്ടിച്ചുണ്ടാക്കിയതാരാണ്? ഇന്ന വസ്തു സൃഷ്ടിച്ചുണ്ടാക്കിയതാരാണ്! അങ്ങനെ (ഒടുക്കം) അവൻ പറയും: നിന്റെ റബ്ബിനെ സൃഷ്ടിച്ചതാരാണ്? അവിടെ എത്തിയാൽ അപ്പോൾ, അവൻ (മനുഷ്യൻ) അല്ലാഹുവിൽ ശരണം തേടിക്കൊള്ളുകയും (അതിൽനിന്ന്) വിട്ടുനിൽക്കുകയും ചെയ്തുകൊള്ളട്ടെ' (ബു; മു) മനുഷ്യ ഹൃദയങ്ങളിൽ ആദ്യമാദ്യം അന്വേഷണരൂപത്തിൽ ഉത്തരം കിട്ടാവുന്ന സംശയങ്ങളും ക്രമേണ ഉത്തരം മുട്ടുന്ന ആശയക്കുഴപ്പങ്ങളും പിശാച് കുത്തിച്ചെലുത്തും അങ്ങനെ ഒടുക്കം വഴിപിഴപ്പിക്കുകയും ചെയ്യും. അതുകൊണ്ട് ഇതുപോലെയുള്ള ആപൽസന്ധിയിലേക്ക് നീങ്ങുവാൻ മനസ്സിനെ അനുവദിക്കരുത് എന്നാണ് ഹദീഥിന്റെ താൽപര്യം. ഇതേ അടവ് ചില മനുഷ്യപ്പിശാചുക്കളിലും കാണാവുന്നതാണ്. അന്വേഷണം, വിശകലനം, നിരൂപണം, ചർച്ച ആദിയായ മധുരപ്പേരുകൾ നൽകി തർക്കത്തിലേക്കും ആശയക്കുഴപ്പത്തിലേക്കും, ഒടുക്കം നിഷേധത്തിലേക്കും എത്തിച്ചേ അവർ അട

ങ്ങുകയുള്ളൂ. ന്യായവാദങ്ങളും യുക്തിവാദങ്ങളും മോഹന വാക്കുകളും അവരുടെ ആയുധങ്ങളായിരിക്കും.

'പിശാച് പറയും' എന്ന് പറഞ്ഞതിന്റെ സാരം, മനുഷ്യൻ കേൾക്കെ അവൻ ഉച്ചത്തിൽ സംസാരിക്കുമെന്നല്ല. മനുഷ്യന്റെ ഹൃദയത്തിൽ അങ്ങനെ ഓരോ സംശയങ്ങൾ അവൻ ജനിപ്പിക്കുകയോ അവന്റെ അനുയായികളായ ദുഷ്ടജനങ്ങൾ മുഖേന കുതർക്കങ്ങളും ദുർന്യായങ്ങളും സമർപ്പിക്കുകയോ ചെയ്യുമെന്നാകുന്നു. ഈ വിഷയകമായി നബിﷺ പ്രസ്താവിച്ച മറ്റൊരു വചനം കാണുക: 'മനുഷ്യർ തമ്മിൽ അന്യോന്യം ചോദ്യം നടത്തിക്കൊണ്ടിരിക്കും. അങ്ങനെ പറയപ്പെടും: ഇതാ ഇതൊക്കെ അല്ലാഹു സൃഷ്ടിച്ച സൃഷ്ടി. എന്നാൽ, അല്ലാഹുവിനെ ആർ സൃഷ്ടിച്ചു (അവൻ എങ്ങനെ ഉണ്ടായി)? ഈ തരത്തിൽപെട്ട വല്ലതും ആർക്കെങ്കിലും അനുഭവപ്പെട്ടാൽ, അവൻ ഇങ്ങനെ പറഞ്ഞുകൊള്ളട്ടെ: ഞാൻ അല്ലാഹുവിലും അവന്റെ റസൂലുകളിലും വിശ്വസിക്കുന്നു എന്ന്.' (ബു; മു.) പിശാചുക്കളുടെ ദുർമന്ത്രങ്ങളെക്കുറിച്ച് നാം വളരെ ഗൗരവപൂർവ്വം കരുതിയിരിക്കേണ്ടതുണ്ടെന്നും, അതിൽനിന്ന്രക്ഷ കിട്ടുവാൻ അല്ലാഹുവിനോട് സദാ പ്രാർത്ഥിക്കേണ്ടതുണ്ടെന്നും ഇതിൽ നിന്നൊക്കെ സ്പഷ്ടമാകുന്നു.

ജിന്നുവർഗത്തെയും ശൈത്ത്വാനാകുന്ന പിശാചിനെയും സംബന്ധിച്ച് ഇതിനുമുമ്പ് പലപ്പോഴും നാം സംസാരിച്ചതാണ്. അതുകൊണ്ട് ജിന്നും മനുഷ്യനും രണ്ടും പ്രത്യേക വർഗമാണെന്ന യാഥാർത്ഥ്യത്തെപ്പറ്റി ഇവിടെ കൂടുതലായൊന്നും പ്രസ്താവിക്കേണ്ടതില്ല. എന്നിരുന്നാലും, مِنَ الْجِنَّةِ وَ النَّاسِ(ജിന്നുകളിൽനിന്നും മനുഷ്യരിൽ നിന്നും) എന്ന് ഇവിടെ അല്ലാഹു പറഞ്ഞതിൽ നിന്നുതന്നെ, രണ്ടും രണ്ട് പ്രത്യേക വർഗമാണെന്ന് ഖുർആനിൽ വിശ്വസിക്കുന്ന ഏതൊരാളും സമ്മതിക്കേണ്ടിവരുമെന്നുകൂടി ചൂണ്ടിക്കാട്ടിക്കൊള്ളട്ടെ.

ജിന്നുകൾ എന്ന് പറയുന്നത് മനുഷ്യവർഗത്തിലെ ചില അപരിഷ്കൃത വിഭാഗങ്ങൾക്കാണ് എന്നാണല്ലോ ആ വർഗത്തെ നിഷേധിക്കുന്നവരുടെ വാദം. അങ്ങനെയാണെങ്കിൽ ഇവിടെ الجنة (ജിന്നത്ത്) കൊണ്ടുദ്ദേശ്യം അപരിഷ്കൃതവിഭാഗക്കാരായ മനുഷ്യരും, النَاس (അന്നാസ്) കൊണ്ടുദ്ദേശ്യം പരിഷ്കൃതരായ മനുഷ്യരും ആയിരിക്കണമല്ലോ. എന്നാൽ, النَاس എന്ന വാക്കുകൊണ്ട് ഖുർആനിൽ പലേടത്തും അപരിഷ്കൃതരെന്നോ പരിഷ്കൃതരെന്നോ തരം തിരിക്കുവാൻ പാടില്ലാത്തവിധം മനുഷ്യവർഗത്തെ മുഴുവനും ഉദ്ദേശിച്ചുകൊണ്ടുതന്നെ ഉപയോഗിച്ചതായാണ് കാണുന്നത്. ചില ഉദാഹരണങ്ങൾ കാണുക: قُلْ يَا أَيُّهَا النَّاسُ إِنِّي رَسُولُ اللَّهِ إِلَيْكُمْ جَمِيعًا-الاعراف (പറയുക: ഹേ, മനുഷ്യരേ, ഞാൻ നിങ്ങൾ എല്ലാവരിലേക്കുമുള്ള അല്ലാഹുവിന്റെ റസൂലാകുന്നു. (അഅ്റാഫ് 158.) يَا أَيُّهَا النَّاسُ اتَّقُوا رَبَّكُمْ - النساء (ഹേ, മനുഷ്യരേ, നിങ്ങളുടെ റബ്ബിനെ സൂക്ഷിക്കുവിൻ, (നിസാഉ്- 1.) റസൂൽ തിരുമേനിﷺ പരിഷ്കൃത ജനവിഭാഗത്തിലേക്കോ മറ്റേതെങ്കിലും ഒരു പ്രത്യേക വിഭാഗത്തിലേക്കോ മാത്രമുള്ള റസൂലാണോ?! മനുഷ്യവിഭാഗങ്ങളിൽ ഏതെങ്കിലും ചില വിഭാഗക്കാർ മാത്രം അല്ലാഹുവിനെ സൂക്ഷിച്ചു ജീവിച്ചാൽ മതി എന്നുണ്ടോ? ഇതുപോലെ നിരവധി സ്ഥലങ്ങളിൽ النَاس എന്ന വാക്കിൽ മനുഷ്യവർഗം മുഴുവനും ഉൾപ്പെടുമെങ്കിൽ അതോട് ചേർത്ത് ജിന്നിനെയും കൂട്ടിപ്പറയുമ്പോഴേക്കും എങ്ങനെയാണ് അതിന്റെ അർത്ഥത്തിൽ ആ മാറ്റം സംഭവിക്കുന്നത്?! ആലോചിച്ചുനോക്കുക.

അല്ലാഹുവിന്റെ സൃഷ്ടികളിൽനിന്നുണ്ടായേക്കുന്ന എല്ലാ കെടുതലുകളിൽനിന്നും,

രാത്രി ഇരുട്ട്മൂടിയാലുണ്ടാകുന്ന കെടുതലുകളിൽനിന്നും, കെട്ടുകളിൽ ഊതുന്നവരുടെ കെടുതലുകളിൽനിന്നും, അസൂയക്കാർ അസൂയപ്പെട്ടാലുണ്ടാകുന്ന കെടുതലുകളിൽനിന്നും പ്രഭാതത്തിന്റെ നാഥനായ അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ. ജിന്നുകളിലും മനുഷ്യരിലുമുള്ള എല്ലാ കുസൃതിക്കാരുടെയും ദുർമന്ത്രങ്ങളുടെ കെടുതലിൽനിന്നും മനുഷ്യരുടെ രക്ഷിതാവും രാജാവും ആരാധ്യനുമായ അല്ലാഹു നമ്മെ കാത്തുരക്ഷിക്കട്ടെ. ആമീൻ. വിശുദ്ധ ക്വുർആന്റെ അദ്ധ്യാപനങ്ങളും നബി മുഹമ്മദ് മുസ്ത്വഫാ തിരുമേനിﷺയുടെ ചര്യകളും അനുസരിച്ച് ജീവിക്കുവാനും, അല്ലാഹുവിന്റെ പൊരുത്തവും പ്രീതിയും ലഭിക്കുന്ന സൗഭാഗ്യവാൻമാരായ സജ്ജനങ്ങളിൽ ഉൾപ്പെടുവാനും അവൻ നമുക്കേവർക്കും തൗഫീക് നൽകട്ടെ. ആമീൻ, മുസ്‌ലിം സമുദായത്തിന് അവൻ യശസ്സും വിജയവും നൽകി അനുഗ്രഹിക്കട്ടെ. ആമീൻ.

വിശുദ്ധ ക്വുർആന്റെ അർത്ഥവും ചുരുക്കസാരങ്ങളും വിവരിക്കുന്ന ഈ പരിപാവന ഗ്രന്ഥം സൂറത്തുൽ കഹ്ഫ് മുതൽ ആരംഭിച്ച് സൂറത്തുന്നാസ്‌വരെയുള്ള ഈ പകുതിയുടെ കരട് പകർപ്പ് ഇവിടെവെച്ച് പൂർത്തിയാക്കുകയും, അതിന്റെ പേരിൽ കാരുണ്യവാൻമാരിൽവെച്ച് ഏറ്റവും കാരുണ്യവാനായ റബ്ബിനെ ഹൃദയംനിറഞ്ഞ സ്തുതി സ്തുതിക്കുകയും, ഇതിന്റെ ഒടുവിലത്തെവരി എഴുതിത്തീരുകയും ചെയ്ത അതേ നിമിഷത്തിൽതന്നെ– ഹിജ്റ വർഷം 1382 ൽ റബീഉൽആഖിർ മാസം 28 ന്ന് (ക്രിസ്ത്വബ്ദം 1962 സപ്തംബർ 28 ന്നു) വെള്ളിയാഴ്ച ദിവസം– അല്ലാഹുവിന്റെ പള്ളിയിൽനിന്ന് ജുമുഅഃ ബാങ്കുവിളി കേൾക്കുവാൻ ഭാഗ്യമുണ്ടായപ്പോഴത്തെ പറഞ്ഞാലൊതുങ്ങാത്ത സന്തോഷം ഞങ്ങളിവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ! അല്ലാഹുവേ, നിനക്ക് സ്തുതി! അളവറ്റ സ്തുതി! അല്ലാഹുവേ, നിനക്ക് നന്ദി! അളവറ്റ നന്ദി! അല്ലാഹുവേ, ഞങ്ങളുടെ പക്കൽ വന്നുപോയിട്ടുള്ള എല്ലാ തെറ്റുകുറ്റങ്ങളും പാകപ്പിഴവുകളും നിന്റെ കാരുണ്യംകൊണ്ടും ദയവുകൊണ്ടും ഞങ്ങൾക്ക് നീ മാപ്പാക്കിത്തരേണമേ! അല്ലാഹുവേ, ഞങ്ങൾക്ക് സത്യം കാണിച്ചുതന്നും ഞങ്ങളെ സൻമാർഗത്തിൽ നയിച്ചും നീ ഞങ്ങളെ അനുഗ്രഹിക്കേണമേ! അല്ലാഹുവേ, നിന്റെ തിരുവചനമായ വിശുദ്ധ ക്വുർആന്റെ ബാക്കിയുള്ള പകുതിയും ഇപ്രകാരം എഴുതി പൂർത്തിയാക്കുവാനുള്ള ഞങ്ങളുടെ ഉദ്ദേശ്യം പൂർത്തിയാക്കിത്തരുകയും, ഈ ഗ്രന്ഥം ഞങ്ങളുടെയും, ഇതിന്നായി ഞങ്ങളെ പ്രോൽസാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്ത എല്ലാ സഹോദരൻമാരുടെയും സൽക്കർമമായി നീ അംഗീകരിക്കുകയും, ഇത്മുഖേന പൊതുജനങ്ങൾക്ക് ക്വുർആന്റെ സന്ദേശങ്ങൾ മനസ്സിലാക്കുവാൻ തൗഫീക് നൽകുകയും ചെയ്യേണമേ! آمين

الحمد لله الذي بنعمته تتم الصالحات وبفضله تتم القربات، حمدا يوافى نعمه ويكافي مزيده.

اللهم لك الحمد ولك الشكر ولك المنة والفضل. اللهم اجعل القرأن العظيم

ربيع قلوبنا ونور صدورنا وجلاء حزننا وذهاب همنا وغمنا. ربنا لاتؤاخذنا ان

نسينا او أخطأنا ربنا ولا تحمل علينا اصراكما حملته على

الذين من قبلنا ربنا ولا تحملنا ما لا طاقة لنا به واعف عنا واغفرلنا وارحمنا أنت مولانا

فأنصرنا على القوم الكافرين. اللهم صل على من انزلت عليه القرأن

**وجعلته خاتم الرسول والأنبياء وهادينا ومرشدنا محمد وآله وصحبه ومن**

**اتبعهم باحسان الى يوم الدين وسلام على المرسلين والحمد**

**للّه رب العالمين (واما بنعمة ربك فحدث)**

كان تمام الفراغ من تبييض النسخة المسودة من تفسير النصف الثاني من القرآن الكريم يوم في الثلثاء الخامس من صفر سنة ١٣٩٢ هـ سنة ١٩٧٢م بعد أن فرغ من تسويدها قبل عشر سنوات. كتبه بقلمه افقر الودي إلى الله محمد بن حسن الأماني غفر الله عنه وعن زميله الشيخ الموقر علوي مولوي . جزاء الله لهما ولوالديهما ولمن اعانهما ولجميع المسلمين أحسن الجزاء في الدنيا والأخرة.